# ഉല്പത്തി

## ലോകത്തിൻെറ ആരംഭം

### ആദ്യ ദിവസം-പ്രകാശം

1 1ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു.
2ആദിയിൽ ഭൂമി പൂർണ്ണമായും ശൂന്യമായിരു
ന്നു. അതിന്മേൽ ഒന്നുമില്ലായിരുന്നു. സമുദ്ര
ത്തിനു മീതെ ഇരുട്ടുമൂടുകയും ദൈവത്തിൻെറ
ആത്മാവ് ജലത്തിനു മീതേ ചലിക്കുകയും
ചെയ്തിരുന്നു. 3അപ്പോൾ ദൈവം കല്പിച്ചു,
“പ്രകാശം ഉണ്ടാകട്ടെ!” ഉടനെ പ്രകാശം തിള
ങ്ങി. 4ദൈവം പ്രകാശം കാണുകയും അത്
നന്നെന്നറിയുകയും ചെയ്തു. അനന്തരം
ദൈവം പ്രകാശത്തെ ഇരുട്ടിൽനിന്നും വേർ
തിരിച്ചു. 5പ്രകാശത്തിനു “പകൽ” എന്നും
ഇരുട്ടിനു “രാത്രി” എന്നും ദൈവം പേരിട്ടു.
സന്ധ്യയും പ്രഭാതവുമായി. ഇതായിരുന്നു
ആദ്യ ദിവസം.

### രണ്ടാം ദിവസം-ആകാശം

6“വെള്ളത്തെ രണ്ടായിത്തിരിക്കുന്ന വായു*
ഉണ്ടാകട്ടെ!” എന്നു ദൈവം തുടർന്നു കല്പിച്ചു.
7അങ്ങനെയവൻ വായുവിനെ സൃഷ്ടിച്ച് ജല
ത്തെ വേർതിരിച്ചു. ജലം വായുവിനു മുകളിലും
താഴെയുമായി തിരിഞ്ഞു. 8അന്തരീക്ഷത്തെ
ദൈവം “ആകാശം” എന്നു വിളിച്ചു.
സന്ധ്യയും പിന്നെ പ്രഭാതവുമായി. അതാ
യിരുന്നു രണ്ടാം ദിവസം.

### മൂന്നാം ദിവസം-വരണ്ട കരയും സസ്യങ്ങളും

9അനന്തരം ദൈവം കല്പിച്ചു, “ആകാശത്തിനു
കീഴിലുള്ള ജലം ഒരിടത്ത് ഒരുമിച്ചു കൂടി വരണ്ട
കരയുണ്ടാകട്ടെ!” അതു സംഭവിച്ചു. 10വരണ്ട
കരയെ “ഭൂമി” എന്നും ഒന്നിച്ചു കൂടിയ ജലത്തെ
“കടൽ”എന്നും ദൈവം വിളിച്ചു. അതു നല്ല
തെന്ന് അവൻ കണ്ടു.
11പിന്നീട് ദൈവം കല്പിച്ചു, “ഭൂമി പുല്ലിനെ
യും ധാന്യച്ചെടികളെയും ഫലവൃക്ഷങ്ങളെയും
വളർത്തട്ടെ. ഓരോ ചെടിയും അതതിൻെറ തരം
വിത്ത് ഉൽപ്പാദിപ്പിക്കട്ടെ. ഈ ചെടികൾ ഭൂമി
യിൽ വളരട്ടെ.” അതു സംഭവിച്ചു. 12ഭൂമി പുല്ലും
ധാന്യച്ചെടികളും മുളപ്പിച്ചു. വിത്തുകളോടു
കൂടിയ കായ്കളുള്ള വൃക്ഷങ്ങളും വളർത്തി.
എല്ലാ ചെടിയും അതാതിൻെറ വിത്തുകളെ
സൃഷ്ടിച്ചു. അതും നല്ലതെന്നു ദൈവം കണ്ടു.
13സന്ധ്യയായി, പ്രഭാതവുമായി. അതായി
രുന്നു മൂന്നാം ദിവസം.

### നാലാം ദിവസം-സൂര്യ ചന്ദ്ര നക്ഷത്രങ്ങൾ

14ദൈവം കല്പിച്ചു, “ആകാശത്തു പ്രകാശങ്ങ
ളുണ്ടാകട്ടെ. അവ പകലും രാവും തമ്മിൽ വേർ
പിരിക്കട്ടെ. ഈ പ്രകാശങ്ങളെ വിശിഷ്ട
സമ്മേളനങ്ങളുടെ ആരംഭത്തെ കുറിക്കാനുള്ള
പ്രത്യേക അടയാളങ്ങളായും ഉപയോഗിക്കട്ടെ.
ദിവസങ്ങളും വർഷങ്ങളും കുറിക്കാനും അവ
ഉപയോഗിക്കട്ടെ. 15ഭൂമിയിന്മേൽ പ്രകാശം ചൊ
രിയുവാൻ അവ ആകാശവിതാനത്തിലായിരി
ക്കട്ടെ.” അങ്ങനെ സംഭവിച്ചു.
16അങ്ങനെ ദൈവം രണ്ടു വലിയ ജ്യോതിസ്സു
കൾ സൃഷ്ടിച്ചു. അവയിൽ വലുതിനെ പകലി
ൻെറ ഭരണം ഏല്പിച്ചു. ചെറിയ ജ്യോതിസ്സിനെ
രാത്രിയുടെ ഭരണവും ഏല്പിച്ചു. നക്ഷത്രങ്ങളെ
യും ദൈവം സൃഷ്ടിച്ചു. 17ഭൂമിയുടെമേൽ തിള
ങ്ങാൻ ദൈവം ഈ വെളിച്ചങ്ങളെ ആകാശത്തു
സ്ഥാപിച്ചു. 18രാപകലുകളെ ഭരിക്കാനായി
ദൈവം അവയെ ആകാശത്തു സ്ഥാപിച്ചു. ആ
ജ്യോതിസ്സുകൾ ഇരുട്ടിനെയും വെളിച്ചത്തെയും
വേർതിരിച്ചു. അതു നല്ലതാണെന്നു ദൈവം
കണ്ടു.
19സന്ധ്യയും പിന്നെ പ്രഭാതവുമായി. അതാ
യിരുന്നു നാലാം ദിവസം.

### അഞ്ചാം ദിവസം-മത്സ്യവും പക്ഷികളും

20അനന്തരം ദൈവം കല്പിച്ചു, “വെള്ളത്തിൽ
അനേകം ജീവജാലങ്ങളുണ്ടാകട്ടെ. ഭൂമിക്കുമേൽ
വായുവിൽ പറന്നു നടക്കാൻ പക്ഷികളുമു
ണ്ടാകട്ടെ.” 21അങ്ങനെ ദൈവം വലിയ കടൽ
ജീവികളെ സൃഷ്ടിച്ചു.സമുദ്രത്തിൽ ചലിക്കു
ന്ന എല്ലാത്തരം ജീവജന്തുക്കളെയും ദൈവം
സൃഷ്ടിച്ചു. ആകാശത്തു പറന്നുനടക്കുന്ന
എല്ലാത്തരം പക്ഷികളെയും ദൈവം സൃഷ്ടിച്ചു.
അതു നല്ലതെന്നു ദൈവം കണ്ടു.
22ആ ജീവികളെ ദൈവം അനുഗ്രഹിച്ചു.
അനേകം കുഞ്ഞുങ്ങളെ സൃഷ്ടിച്ച് സമുദ്രങ്ങൾ
നിറയ്ക്കാൻ ദൈവം അവരോടു കല്പിച്ചു. കൂടു
തൽ പക്ഷികളെ സൃഷ്ടിക്കാൻ ദൈവം കര
യിലെ പക്ഷികളോടും കല്പിച്ചു.
23സന്ധ്യയും പിന്നെ പ്രഭാതവുമായി.
അഞ്ചാം ദിവസം അങ്ങനെയായിരുന്നു.

### ആറാം ദിവസം-കരജീവികളും മനുഷ്യരും

24അനന്തരം ദൈവം കല്പിച്ചു, “പലയിനം
ജീവജാലങ്ങളെ ഭൂമി ഉല്പാദിപ്പിക്കട്ടെ. വിവി
ധയിനം മൃഗങ്ങളുണ്ടാകട്ടെ. വലുതും ചെറുതു
മായ മൃഗങ്ങളും ഇഴജന്തുക്കളും ഉണ്ടാകട്ടെ. ഈ
മൃഗങ്ങളെല്ലാം കൂടുതൽ മൃഗങ്ങളെ സൃഷ്ടിക്ക
ട്ടെ.” അങ്ങനെയെല്ലാം സംഭവിക്കുകയും ചെ
യ്തു. 25അങ്ങനെ ദൈവം എല്ലാത്തരം മൃഗങ്ങ
ളെയും സൃഷ്ടിച്ചു. കാട്ടുമൃഗങ്ങളെയും വളർ
ത്തു മൃഗങ്ങളെയും എല്ലാവിധ ചെറു ഇഴജന്തു
ക്കളെയും ദൈവം സൃഷ്ടിച്ചു. അതു നല്ലത്
എന്നു ദൈവം കണ്ടു.
26അനന്തരം ദൈവം കല്പിച്ചു, “ഇനി നമുക്കു
മനുഷ്യനെ സൃഷ്ടിക്കാം. നമ്മുടെ തന്നെ പകർ
പ്പായിട്ട് നമുക്കു മനുഷ്യനെ സൃഷ്ടിക്കാം. മനു
ഷ്യർ നമ്മെപ്പോലെയായിരിക്കണം. കടലിലെ
മുഴുവൻ മത്സ്യങ്ങളെയും ആകാശത്തിലെ പറ

---

**വായു** എബ്രായ വാക്കിന് “താലം” എന്നോ “താഴികക്കുടം” എന്നോ അർത്ഥം വരാം.

വകളെയും അവർ ഭരിക്കും. ചെറുതും വലുതു
മായ എല്ലാ മൃഗങ്ങളെയും ഇഴജന്തുക്കളെയും
അവർ ഭരിക്കും.”
27അതിനാൽ ദൈവം തന്റെ ഛായയിൽ
മനുഷ്യരെ സൃഷ്ടിച്ചു. തന്റെ തന്നെ പകർ
പ്പായി ദൈവം മനുഷ്യരെ സൃഷ്ടിച്ചു. ആണും
പെണ്ണുമായിട്ടാണ് ദൈവം അവരെ സൃഷ്ടി
ച്ചത്. 28ദൈവം അവരെ അനുഗ്രഹിച്ചു. ദൈവം
അവരോടു കല്പിച്ചു, “കൂടുതൽ കുട്ടികളുണ്ടാ
കട്ടെ. ഭൂമിയെ നിറച്ച് അതിന്റെ നിയന്ത്ര
ണം ഏറ്റെടുക്കുക. കടലിലെ മത്സ്യങ്ങളുടെമേ
ലും ആകാശത്തിലെ പറവകളുടെമേലും
നിങ്ങൾ ഭരണം നടത്തുക. ഭൂമിയിലൂടെ ചലി
ക്കുന്ന എല്ലാ ജീവജാലങ്ങളെയും ഭരിക്കുക.”
29ദൈവം കല്പിച്ചു, “ധാന്യം ഉല്പാദിപ്പിക്കുന്ന
എല്ലാ സസ്യങ്ങളും കൂടാതെ പഴം ഉല്പാദിപ്പി
ക്കുന്ന എല്ലാ വൃക്ഷങ്ങളും ഞാൻ നിങ്ങൾക്കു
നൽകുന്നു. ആ മരങ്ങൾ വിത്തുകളുള്ള ഫലം
ഉണ്ടാക്കും. ആ ഫലങ്ങളും ധാന്യങ്ങളും നിങ്ങ
ൾക്കു ഭക്ഷണമായിരിക്കട്ടെ. 30എല്ലാ പച്ചച്ചെടി
കളെയും ഞാൻ മൃഗങ്ങൾക്കു നൽകുന്നു. ആ
ചെടികൾ അവയ്ക്കു ഭക്ഷണമായിരിക്കട്ടെ.
ഭൂമിയിലെ എല്ലാ മൃഗങ്ങളും ആകാശത്തിലെ
പറവകളും ഇഴജന്തുക്കളും ആ ഭക്ഷണം തിന്നും.”
അതെല്ലാം സംഭവിക്കുകയും ചെയ്തു. 31താൻ
സൃഷ്ടിച്ച എല്ലാറ്റിനെയും ദൈവം നോക്കി.
ഓരോന്നും നന്നെന്ന് ദൈവം കാണുകയും
ചെയ്തു.
സന്ധ്യയും പ്രഭാതവുമായി. ആറാം ദിവസം
അങ്ങനെയായിരുന്നു.

## ഏഴാം ദിവസം-വിശ്രമം

2 അങ്ങനെ ആകാശവും ഭൂമിയും അതിലുള്ള
എല്ലാം സൃഷ്ടിക്കപ്പെട്ടു കഴിഞ്ഞു. 2ദൈവം
താൻ ചെയ്തുവന്ന പ്രവൃത്തി പൂർത്തീകരിച്ചു.
ഏഴാം ദിവസം ദൈവം തന്റെ പ്രവൃത്തിയിൽ
നിന്നും വിരമിച്ച് വിശ്രമിച്ചു. 3ഏഴാം ദിവസ
ത്തെ ദൈവം അനുഗ്രഹിച്ച് ഒരു വിശുദ്ധദിന
മാക്കി. ആ ദിവസത്തെ ദൈവം ഒരു വിശേ
ഷദിനമാക്കി മാറ്റി. കാരണം, ലോകത്തെ
സൃഷ്ടിക്കുന്ന എല്ലാ പ്രവൃത്തികളിൽനിന്നും ആ
ദിവസം അവൻ വിശ്രമിച്ചു.

## മനുഷ്യവംശത്തിന്റെ ഉല്പത്തി

4ആകാശത്തിന്റെയും ഭൂമിയുടെയും ചരിത്രം
ഇതാണ്. ദൈവം ആകാശവും ഭൂമിയും സൃഷ്ടി
ച്ചകാലത്തെ സംഭവങ്ങളുടെ കഥയാണിത്. 5ഭൂ
മിയിൽ ഒരു ചെടിയും ഉണ്ടായിരുന്നില്ല. വയലു
കളിൽ ഒന്നും വളർന്നിരുന്നുമില്ല. എന്തുകൊ
ണ്ടെന്നാൽ യഹോവ അതുവരെ ഭൂമിയിൽ മഴ
പെയ്യിച്ചിരുന്നില്ല. സസ്യങ്ങളെ പരിപാലി
ക്കാൻ മനുഷ്യനുമുണ്ടായില്ല. 6എന്നാൽ ഭൂമി
യിൽനിന്ന് ഒരു മൂടൽ മഞ്ഞുയർന്ന് എല്ലായി
ടവും ജലം* തളിച്ചു.
7അനന്തരം യഹോവയായ ദൈവം ഭൂമിയിൽ
നിന്നും പൊടിയെടുത്ത് ഒരു മനുഷ്യനെ സൃഷ്ടി
ച്ചു. പിന്നീട് യഹോവ ആ മനുഷ്യന്റെ മൂക്കി
ലൂടെ പ്രാണവായു ഊതിവിട്ടപ്പോൾ അയാൾ
ജീവനുള്ളവനായിത്തീർന്നു. 8അനന്തരം യഹോ
വയായ ദൈവം കിഴക്കുള്ള ഏദെൻ എന്ന സ്ഥ
ലത്ത് ഒരു പൂന്തോട്ടം നിർമ്മിച്ചു. താൻ സൃ
ഷ്ടിച്ച മനുഷ്യനെ യഹോവയായ ദൈവം
ഏദെൻ തോട്ടത്തിൽ ആക്കി. 9യഹോവയായ
ദൈവം മനോഹരമായ എല്ലാ മരങ്ങളെയും
ഭക്ഷണത്തിനു കൊള്ളാവുന്ന എല്ലാ മരങ്ങ
ളെയും ആ തോട്ടത്തിൽ വളർത്തി. തോട്ട
ത്തിന്റെ നടുവിൽ യഹോവയായ ദൈവം
ജീവന്റെ വൃക്ഷവും നന്മതിന്മകളെപ്പറ്റിയുള്ള
അറിവിന്റെ വൃക്ഷവും സൃഷ്ടിച്ചു.
10ഏദെനിൽനിന്നും ഒഴുകിയ ഒരു നദി ആ
തോട്ടത്തിൽ ജലം പകർന്നു. പിന്നീട് അത്
നാലു ചെറിയ നദികളായി വേർപിരിഞ്ഞു.
11ആദ്യത്തെ കൈവഴി പീശോൻ എന്നറിയ
പ്പെട്ടു. ആ നദി ഹവീലാരാജ്യത്തെ മുഴുവനും
ചുറ്റിയൊഴുകി. 12(ആ രാജ്യത്ത് തനിസ്വർണ്ണ
മുണ്ടായിരുന്നു. കൂടാതെ ആ സ്വർണ്ണം നല്ലതുമാ
യിരുന്നു. ഗുൽഗുലുവും ഗോമേദകവും അവി
ടെയുണ്ട്.) 13രണ്ടാമത്തെ നദിയുടെ പേര് ഗീ
ഹോൻ എന്നായിരുന്നു. അത് എത്യോപ്യാ
എന്ന രാജ്യത്തെയാകെ ചുറ്റിയൊഴുകുന്നു.
14മൂന്നാമത്തെ നദിയുടെ പേര് ടൈഗ്രീസ്
എന്നായിരുന്നു. അത് അശ്ശൂരിനു കിഴക്കുകൂടി
ഒഴുകി. നാലാമത്തെ നദി യൂഫ്രട്ടീസ് ആയി
രുന്നു.
15തോട്ടത്തെ സൂക്ഷിക്കാനും മണ്ണിൽ വേല
യെടുക്കാനുമാണ് യഹോവയായ ദൈവം ആ
മനുഷ്യനെ തോട്ടത്തിൽ നിയോഗിച്ചത്. 16യ
ഹോവയായ ദൈവം അയാൾക്ക് ഈ കല്പന
യും നൽകി. യഹോവയായ ദൈവം കല്പിച്ചു,
“ഈ തോട്ടത്തിൽ ഏതു മരത്തിൽനിന്നും നിന
ക്കു തിന്നാം. 17എന്നാൽ നന്മതിന്മകളുടെ അറി
വിന്റെ വൃക്ഷത്തിൽനിന്നും തിന്നരുത്. ആ വൃ
ക്ഷത്തിന്റെ ഫലം തിന്നുന്ന ദിവസം നീ മരി
ക്കും!”

## ആദ്യത്തെ സ്ത്രീ

18അനന്തരം യഹോവയായ ദൈവം പറ
ഞ്ഞു, “മനുഷ്യൻ ഏകനായിരിക്കുന്നത് അത്ര
നന്നല്ല. അവനെ സഹായിക്കാൻ അവനെപ്പോ
ലെതന്നെ ഒരാളെ ഞാൻ സൃഷ്ടിക്കും.”
19യഹോവയായ ദൈവം നിലത്തുനിന്നും
പൊടിയെടുത്ത് എല്ലാ മൃഗങ്ങളെയും ആകാശ
ത്തിലെ എല്ലാ പക്ഷികളെയും ഉണ്ടാക്കി.
യഹോവയായ ദൈവം അവയെ എല്ലാം മനു
ഷ്യനു മുമ്പിൽ കൊണ്ടുവരികയും മനുഷ്യൻ
അവയ്ക്കെല്ലാം പേരിടുകയും ചെയ്തു. 20മനു
ഷ്യൻ എല്ലാ വളർത്തു മൃഗങ്ങൾക്കും ആകാശ
ത്തിലെ പക്ഷികൾക്കും എല്ലാ കാട്ടുമൃഗങ്ങ
ൾക്കും പേരിട്ടു. അനേകം മൃഗങ്ങളെയും പക്ഷിക
ളെയും മനുഷ്യൻ കണ്ടുവെങ്കിലും അതിലൊ
ന്നിനെയും തന്റെ ഉത്തമ സഹായിയായി
കാണാൻ അവനു കഴിഞ്ഞില്ല. 21അതുകൊണ്ട്
യഹോവയായ ദൈവം മനുഷ്യനെ ഗാഢനിദ്ര
യിലാഴ്ത്തി. അയാൾ ഉറക്കമായിരുന്നപ്പോൾ
യഹോവയായ ദൈവം അവനിൽ നിന്നൊരു
വാരിയെല്ല് ഊരിയെടുത്തു. മനുഷ്യന്റെ വാരി
യെല്ല് എടുത്ത ചർമ്മഭാഗം മൂടുകയും ചെയ്തു.
22ഒരു സ്ത്രീയെ സൃഷ്ടിക്കാൻ യഹോവയായ
ദൈവം ആ വാരിയെല്ല് ഉപയോഗിച്ചു. അന
ന്തരം സ്ത്രീയെ മനുഷ്യന്റെ അടുത്തേക്കു
കൊണ്ടുവന്നു. 23ആ മനുഷ്യൻ പറഞ്ഞു,
“അവസാനം എന്നെപ്പോലൊരാൾ! അവ
ളുടെ അസ്ഥികൾ എന്റെ അസ്ഥികളിൽനിന്ന്;
അവളുടെ ശരീരം എന്റെ ശരീരത്തിൽനിന്ന്;
നരനിൽ നിന്നെടുക്കപ്പെട്ടതിനാൽ അവളെ
ഞാൻ നാരിയെന്നു വിളിക്കും.”

**ജലം** മൂടൽ മഞ്ഞ്.

24അതിനാലാണ് ഒരു പുരുഷൻ മാതാപിതാ
ക്കളിൽനിന്നു വേർപിരിഞ്ഞ് തൻെറ ഭാര്യ
യോടു ചേരുന്നത്. അങ്ങനെ രണ്ടുപേർ ഒന്നാ
യിത്തീരുന്നു.
25പുരുഷനും സ്ത്രീയും നഗ്നരായിരുന്നുവെ
ങ്കിലും അവർക്കു ലജ്ജയുണ്ടായില്ല.

### പാപത്തിൻെറ ആരംഭം

3 യഹോവയായ ദൈവം സൃഷ്ടിച്ച കാട്ടു
മൃഗങ്ങളിൽ ഏറ്റവും കൗശലം സർപ്പത്തിനാ
യിരുന്നു. സ്ത്രീയെ കുരുക്കാൻ അത് ആഗ്രഹി
ച്ചു. സർപ്പം സ്ത്രീയോടു ചോദിച്ചു, “സ്ത്രീ
യേ, ഈ തോട്ടത്തിലുള്ള ഒറ്റ മരത്തിലെ പഴവും
തിന്നരുതെന്ന് ദൈവം നിങ്ങളോടു യഥാർത്ഥ
ത്തിൽ പറഞ്ഞിട്ടുണ്ടോ?”
2സ്ത്രീ സർപ്പത്തോടു മറുപടി പറഞ്ഞു,
“ഇല്ല! ദൈവം അങ്ങനെ പറഞ്ഞിട്ടില്ല. തോട്ട
ത്തിലെ മരങ്ങളിൽനിന്നെല്ലാം ഞങ്ങൾക്ക് പഴം
തിന്നാം. 3ഒരു മരത്തിലേതു മാത്രം തിന്നരുതെന്നു
പറഞ്ഞിട്ടുണ്ട്. ദൈവം ഞങ്ങളോട് ഇങ്ങനെ
യാണു പറഞ്ഞത്, ‘തോട്ടത്തിൻെറ നടുക്കു നിൽ
ക്കുന്ന മരത്തിലെ പഴം നിങ്ങൾ തിന്നരുത്.
ആ മരത്തിൽ നിങ്ങൾ തൊടുകപോലും ചെയ്യ
രുത്. അല്ലാത്ത പക്ഷം മരണമായിരിക്കും നിങ്ങ
ൾക്കു സംഭവിക്കുക.’”
4എന്നാൽ സർപ്പം സ്ത്രീയോടു പറഞ്ഞു,
“നിങ്ങൾ മരിക്കില്ല. 5ആ മരത്തിൻെറ പഴം
നിങ്ങൾ തിന്നാൽ നന്മതിന്മകളെക്കുറിച്ചുള്ള
അറിവു നിങ്ങൾക്കുണ്ടാകുമെന്നും നിങ്ങൾ ദൈ
വത്തെപ്പോലെ തന്നെ ആയിത്തീരുമെന്നും
ദൈവം അറിയുന്നു!”
6ആ മരം വളരെ മനോഹരമാണെന്നവൾ
കണ്ടു. പഴവും തിന്നാൻ വളരെ നല്ലതെന്ന്
അവൾ കണ്ടു. മരം തനിക്ക് അറിവ് നൽകുമെന്ന
അറിവ് അവളെ ജിജ്ഞാസുവുമാക്കി. അതി
നാൽ അവൾ മരത്തിൽനിന്നും പഴം പറിച്ചു
തിന്നു. അടുത്തുണ്ടായിരുന്ന തൻെറ ഭർത്താ
വിന് അവൾ പഴം നൽകുകയും അയാൾ അതു
തിന്നുകയും ചെയ്തു.
7അനന്തരം സ്ത്രീയ്ക്കും പുരുഷനും മാറ്റം
സംഭവിച്ചു. അവരുടെ കണ്ണുകൾ തുറക്കപ്പെ
ട്ടതുപോലെയും എല്ലാം വ്യത്യസ്തമായി
കാണുമ്പോലയുമായിരുന്നു അത്. തങ്ങൾക്കു
വസ്ത്രമില്ലെന്നും തങ്ങൾ നഗ്നരാണെന്നും
അവർ തിരിച്ചറിഞ്ഞു. അതിനാലവർ ഏതാനും
അത്തിയിലകൾ തുന്നിച്ചേർത്ത് വസ്ത്രമായി
ധരിച്ചു.
8ദിവസത്തിൻെറ തണുത്ത പകുതിയിൽ
യഹോവയായ ദൈവം തോട്ടത്തിലൂടെ നടക്കു
കയായിരുന്നു. സ്ത്രീയും പുരുഷനും അവൻെറ
ശബ്ദം കേൾക്കുകയും തോട്ടത്തിലെ മരങ്ങൾ
ക്കിടയിൽ ഒളിക്കുകയും ചെയ്തു. 9യഹോവ
യായ ദൈവം മനുഷ്യനെ വിളിച്ചു ചോദിച്ചു,
“നീ എവിടെയാണ്?”
10അയാൾ മറുപടി പറഞ്ഞു, “തോട്ടത്തി
ലൂടെ അങ്ങ് നടക്കുന്ന ശബ്ദം കേട്ടു ഞാൻ
ഭയന്നു. നഗ്നനായതിനാൽ ഞാൻ ഒളിച്ച
താണ്.”
11യഹോവയായ ദൈവം അയാളോടു പറ
ഞ്ഞു, “നീ നഗ്നനാണെന്നു നിന്നോടാരു പറ
ഞ്ഞു? എന്താണു നിനക്കു ലജ്ജയുണ്ടാക്കിയത്?
നീ ആ വിശേഷപ്പെട്ട മരത്തിൽനിന്നും കനി
തിന്നുവോ? ആ മരത്തിൽനിന്നും ഒന്നും തിന്ന
രുതെന്നു ഞാൻ നിങ്ങളോടു പറഞ്ഞിരുന്നി
ല്ലേ?” 12മനുഷ്യൻ പറഞ്ഞു, “എനിക്കായി അങ്ങ്
സൃഷ്ടിച്ച സ്ത്രീയാണ് എനിക്ക് ആ കനി
തന്നത്. ഞാനതു തിന്നുകയും ചെയ്തു.”
13അപ്പോൾ യഹോവയായ ദൈവം സ്ത്രീ
യോടു ചോദിച്ചു, “നീ എന്താണ് ചെയ്തത്?”
സ്ത്രീ പറഞ്ഞു, “സർപ്പം എന്നെ വഞ്ചി
ച്ചു. അവൻ എന്നെ പ്രലോഭിപ്പിക്കുകയും
ഞാൻ കനി തിന്നുകയും ചെയ്തു.”
14അതിനാൽ യഹോവയായ ദൈവം സർപ്പ
ത്തോടു പറഞ്ഞു,
“വളരെ ദുഷിച്ച നിൻെറ ഈ പ്രവൃത്തികൾ
മൂലം നിനക്കു ദോഷങ്ങളുണ്ടാകട്ടെ. മറ്റെല്ലാ
മൃഗങ്ങളെക്കാളും നിനക്കു ദുരിതമുണ്ടാകട്ടെ. നീ
നിൻെറ വയറുകൊണ്ട് ഇഴഞ്ഞു നടക്കുകയും
ജീവിതകാലം മുഴുവനും പൊടി തിന്നുകയും
ചെയ്യട്ടെ. 15നിന്നെയും സ്ത്രീയെയും ഞാൻ
കടുത്ത ശത്രുക്കളാക്കും. അവളുടെ സന്തതിയും
നിൻെറ സന്തതിയും ശത്രുക്കളായിരിക്കും.
അവളുടെ മകൻെറ കാലിൽ നീ കടിക്കും.
പക്ഷേ അവൻ നിൻെറ തല തകർക്കും.”
16അനന്തരം, യഹോവയായ ദൈവം സ്ത്രീ
യോടു പറഞ്ഞു,
“നീ ഗർഭിണിയാകുമ്പോൾ നിനക്കു ഞാൻ
കൂടുതൽ പ്രശ്നങ്ങളുണ്ടാക്കും. പ്രസവിക്കു
മ്പോൾ നിനക്ക് വളരെ വേദനയുണ്ടാകും. നീ
നിൻെറ ഭർത്താവിനെ വളരെ കാമിക്കും.
എങ്കിലും അവൻ നിന്നെ ഭരിക്കും.”
17പിന്നീട്, യഹോവയായ ദൈവം പുരുഷ
നോടു പറഞ്ഞു,
“ആ മരത്തിൽനിന്നും തിന്നരുതെന്ന് ഞാൻ
നിന്നോടു കല്പിച്ചിരുന്നു. എന്നാൽ നീ നിൻെറ
ഭാര്യയുടെ പ്രേരണയ്ക്കു വഴങ്ങി അതു തിന്നു.
അതിനാൽ നീ നിമിത്തം ഭൂമിയെ ഞാൻ
ശപിക്കും. ഭൂമിയിൽനിന്ന് ആഹാരം കിട്ടാൻ
നിൻെറ ജീവിതകാലമാകെ നിനക്ക് കഠിനാ
ദ്ധ്വാനം ചെയ്യേണ്ടിവരും.
18ഭൂമി നിനക്കായി മുള്ളും കാരയും മുളപ്പി
ക്കും. വയലുകളിൽ കാടുപോലെ വളരുന്ന
സസ്യങ്ങൾ നീ ഭക്ഷിക്കും.*
19നിൻെറ മുഖം വിയർക്കുവോളം നിൻെറ
ഭക്ഷണത്തിനുവേണ്ടി നീ അദ്ധ്വാനിക്കും. മര
ണം വരെ നീ കഠിനാദ്ധ്വാനം ചെയ്യും. നീ
വീണ്ടും പൊടിയായിത്തീരും. പൊടിയിൽ
നിന്നാണല്ലോ ഞാൻ നിന്നെ സൃഷ്ടിച്ചത്. നീ
മരിക്കുമ്പോൾ വീണ്ടും പൊടിയായിത്തീരും.”
20ആദാം തൻെറ ഭാര്യയ്ക്കു ഹവ്വാ എന്നു
പേരിട്ടു. എക്കാലവും ജീവിച്ച എല്ലാവരുടേയും
മാതാവായതുകൊണ്ടാണ് ആദാം ആ പേര്
ഹവ്വയ്ക്കു നൽകിയത്.
21യഹോവയായ ദൈവം മൃഗത്തിൻെറ തോ
ലുകൊണ്ട് ആ മനുഷ്യനും അയാളുടെ ഭാര്യ
യ്ക്കും വസ്ത്രങ്ങളുണ്ടാക്കി. അനന്തരം അവൻ
അവരെ ആ വസ്ത്രങ്ങൾ ധരിപ്പിച്ചു.
22യഹോവയായ ദൈവം പറഞ്ഞു, “ഇതാ
മനുഷ്യൻ നമ്മെപ്പോലെയായിരിക്കുന്നു. അവ
നിപ്പോൾ, നന്മതിന്മകളെപ്പറ്റിയുള്ള അറിവു
ണ്ടായിരിക്കുന്നു. അവൻ ജീവൻെറ വൃക്ഷത്തിൽ
നിന്നും പഴം പറിച്ചെടുക്കാനിടയുണ്ട്. അവൻ
ആ പഴം തിന്നാൽ അവനു നിത്യജീവൻ ഉണ്ടാ
കും.”
23അതിനാൽ യഹോവയായ ദൈവം അയാ
ളെ ഏദെൻതോട്ടത്തിൽനിന്നും പുറത്താക്കി.

---

**ഭൂമി ... ഭക്ഷിക്കും** ഉല്പ. 1:28-29.

പുറത്തു പോകുവാൻ നിർബന്ധിതനായ ആദാ
മിനു താൻ ഉണ്ടാക്കപ്പെട്ട മണ്ണിൽ അദ്ധ്വാനം
ചെയ്യേണ്ടിവന്നു. 24യഹോവയായ ദൈവം മനു
ഷ്യനെ തോട്ടത്തിൽനിന്നും പുറത്താക്കി. അന
ന്തരം അവൻ തോട്ടം സംരക്ഷിക്കേണ്ടതിന് കെരൂ
ബുമാലാഖമാരെ* തോട്ടത്തിന്റെ കവാടത്തി
ങ്കൽ നിർത്തി. തീ കൊണ്ടുള്ള ഒരു വാളും
അവൻ അവിടെ വച്ചു. തോട്ടത്തിനു ചുറ്റും
ആ വാൾ ചുഴറ്റപ്പെട്ടിരുന്നു. കൂടാതെ ജീവന്റെ
വൃക്ഷത്തിലേക്കുള്ള വഴിയിലും ആ വാൾ ചുഴറ്റ
പ്പെട്ടിരുന്നു.

### ആദ്യത്തെ കുടുംബം

4 ആദാമും ഭാര്യ ഹവ്വയും ലൈംഗികബന്ധ
ത്തിലേർപ്പെടുകയും ഹവ്വാ ഒരു കുഞ്ഞിനെ
പ്രസവിക്കുകയും ചെയ്തു. കുട്ടിക്ക് കയീൻ
എന്നു പേരിട്ടു. ഹവ്വാ പറഞ്ഞു, “യഹോവ
യുടെ സഹായത്താൽ ഞാനൊരു മനുഷ്യനെ
സൃഷ്ടിച്ചു!”
2അതിനു ശേഷം ഹവ്വാ മറ്റൊരുകുട്ടിക്കു ജന്മ
മരുളി. അത് കയീന്റെ സഹോദരൻ ഹാബെ
ലായിരുന്നു. ഹാബെൽ ഒരു ഇടയനും കയീൻ
ഒരു കർഷകനുമായിത്തീർന്നു.

### ആദ്യത്തെ കൊലപാതകം

3-4കൊയ്ത്തുകാലമായപ്പോൾ കയീൻ
യഹോവയ്ക്കായി ചില സമ്മാനങ്ങൾ കൊണ്ടു
വന്നു. അവൻ കൃഷി ചെയ്തുണ്ടാക്കിയ കുറച്ചു
പഴങ്ങളും ധാന്യങ്ങളും അവൻ കൊണ്ടുവന്നു.
എന്നാൽ ഹാബെൽ തന്റെ കാലിക്കൂട്ടത്തിൽ
നിന്നും ഒരാടിനെയാണു കൊണ്ടുവന്നത്.
തന്റെ ഏറ്റവും നല്ല ആട്ടികുട്ടിയുടെ ഏറ്റവും
നല്ലഭാഗം ഹാബെൽ കൊണ്ടുവന്നു.*
യഹോവ ഹാബെലിനെയും അവന്റെ വഴി
പാടിനെയും സ്വീകരിച്ചു. 5എന്നാൽ കയീ
നെയും അവന്റെ വഴിപാടിനെയും യഹോവ
സ്വീകരിച്ചില്ല. കയീൻ അതിൽ വളരെ ദു:ഖി
യ്ക്കുകയും വളരെ കോപാകുലനാകുകയും
ചെയ്തു. 6യഹോവ കയീനോടു ചോദിച്ചു,
“നീയെന്താണിത്ര കോപിക്കുന്നത്? എന്താണു
നിന്റെ മുഖം മ്ളാനമായിരിക്കുന്നത്? 7നീ നന്മ
ചെയ്താൽ എന്റെ മുമ്പിൽ നീ നല്ലവനായി
രിക്കും. അപ്പോൾ ഞാൻ നിന്നെ സ്വീകരിക്കും.
എന്നാൽ നീ തിന്മ ചെയ്താൽ ആ പാപം
നിന്റെ ജീവിതത്തിൽ നിറയും. പാപം നിന്നെ
നിയന്ത്രിക്കാൻ ശ്രമിക്കും. പക്ഷേ ആ പാപ
ത്തെ നീ നിയന്ത്രിക്കണം.”*
8കയീൻ തന്റെ സഹോദരൻ ഹബെലി
നോടു പറഞ്ഞു, “നമുക്കു വയലിലേക്കു
പോകാം.” കയീനും ഹാബെലും വയലിലേക്കി
റങ്ങി. പെട്ടെന്ന് കയീൻ തന്റെ സഹോദര
നായ ഹാബെലിനെ ആക്രമിച്ചുകൊന്നു.
9പിന്നീട് യഹോവ കയീനോടു ചോദിച്ചു,
“നിന്റെ അനുജൻ ഹാബെൽ എവിടെ?”
കയീൻ പറഞ്ഞു, “എനിക്കറിയില്ല. എന്റെ
സഹോദരനെ നോക്കുന്നതും സംരക്ഷിക്കുന്നതും
എന്റെ പണിയാണോ?” 10അപ്പോൾ യഹോവ
പറഞ്ഞു, “നീയെന്താണു ചെയ്തത്? നീ
നിന്റെ സഹോദരനെ കൊന്നു! അവന്റെ
രക്തം നിലത്തുനിന്നും എന്നോടു നിലവിളി
ക്കുന്ന ഒരു ശബ്ദം പോലെയായിരുന്നു. 11നീ
നിന്റെ സഹോദരനെ കൊന്നു. നിന്റെ
കയ്യിൽനിന്നും നിന്റെ സഹോദരന്റെ രക്തം
സ്വീകരിക്കാൻ ഭൂമി വായ് പിളർന്നു. അതിനാ
ലിപ്പോൾ, ഞാൻ ഈ ഭൂമിക്ക് ദുരിതങ്ങൾ നൽ
കുന്നു. 12മുമ്പ് നീ വിതയ്ക്കുകയും നിന്റെ
ചെടികൾ നന്നായി വളരുകയും ചെയ്തു.
എന്നാലിപ്പോൾ നീ വിതച്ചാൽ ഭൂമി നിന്റെ
വിത്തിനെ വളരാൻ സഹായിക്കയില്ല. ഭൂമി
യിൽ നിനക്കൊരു വസതിയുണ്ടാവില്ല. ഓരോ
രോ സ്ഥലങ്ങളിലേക്കു നീ അലഞ്ഞുതിരിയും.”
13അപ്പോൾ കയീൻ പറഞ്ഞു, “ഈ ശിക്ഷ
എനിക്കു താങ്ങാനാവുന്നതിലുമധികമാണ്!
14നീയിതാ എന്റെ ഭൂമി വിട്ടുപോകാനെന്നെ
നിർബന്ധിക്കുന്നു. ഇപ്പോൾ എനിക്കു നിന്നെ
കാണാനോ നിന്റെ സമീപത്തായിരിക്കാനോ
കഴികയില്ല! ഞാൻ വീടില്ലാത്തവനാകും! ഭൂമി
യിലെമ്പാടും ഞാൻ അലഞ്ഞുതിരിയേണ്ടി
വരും. എന്നെ കാണുന്നവർ എന്നെ കൊല്ലും.”
15അപ്പോൾ യഹോവ കയീനോടു പറഞ്ഞു,
“അങ്ങനെ സംഭവിക്കാൻ ഞാനനുവദിക്കയില്ല!
ആരെങ്കിലും നിന്നെ കൊന്നാൽ, കയീൻ,
അയാളെ ഞാൻ വളരെ കൂടുതൽ ശിക്ഷിക്കും.”
അനന്തരം യഹോവ കയീന്റെമേൽ ഒരടയാള
മിട്ടു. ആരും അവനെ കൊല്ലാതിരിക്കാനുള്ള
അടയാളമായിരുന്നു അത്.

### കയീന്റെ വംശം

16കയീൻ യഹോവയിൽനിന്നും ദൂരേക്കു
പോയി. ഏദെനു കിഴക്കുള്ള നോദ് ദേശത്ത്
അവൻ തനിക്കായി ഒരു വീടുണ്ടാക്കി.
17കയീൻ തന്റെ ഭാര്യയുമായി ഇണചേരുക
യും അവൾ ഹാനോക്കിനെ പ്രസവിക്കുകയും
ചെയ്തു. കയീൻ ഒരു നഗരം പണിയുകയും
ആ നഗരത്തിന് തന്റെ പുത്രനായ ഹാനോ
ക്കിന്റെ പേരു നൽകുകയും ചെയ്തു.
18ഹാനോക്കിന് ഈരാദ് എന്ന പുത്രൻ ജനി
ച്ചു. ഈരാദിന് മെഹൂയയേൽ എന്ന പുത്രനു
ണ്ടായി. മെഹൂയയേലിന് മെഥൂശയേൽ
എന്നൊരു പുത്രനുമുണ്ടായി. മെഥൂശയേലിന്
ലാമെക് ജനിച്ചു.
19ലാമെക് രണ്ടു സ്ത്രീകളെ വിവാഹം കഴി
ച്ചു. ആദ്യത്തവൾ ആദാ; രണ്ടാമത്തവൾ സില്ലാ.
20ആദാ യാബാലിനെ പ്രസവിച്ചു. കൂടാരങ്ങ
ളിൽ വസിക്കുകയും നിത്യവൃത്തിയ്ക്കു കാലി
കളെ വളർത്തുകയും ചെയ്യുന്നവരുടെ പിതാ
വായിരുന്നു യാബാൽ. 21ആദയ്ക്കു യൂബാൽ
എന്നൊരു പുത്രൻ കൂടിയുണ്ടായിരുന്നു. (യൂ
ബാൽ യാബാലിന്റെ സഹോദരൻ.) യൂബാൽ
കിന്നരവും ഓടക്കുഴലും വായിക്കുന്നവരുടെ
പിതാവായിരുന്നു. 22സില്ലാ, തൂബൽകയീനെ
പ്രസവിച്ചു. ഇരുമ്പും ഓടും കൊണ്ടുള്ള ഉപക
രണങ്ങളുടെ പണിക്കാരുടെ പിതാവായിരുന്നു
തൂബൽകയീൻ. അയാളുടെ സഹോദരിയായി
രുന്നു നയമാ.
23ലാമെക് തന്റെ ഭാര്യമാരോടു പറഞ്ഞു,
“ആദാ, സില്ലാ, എന്റെ ശബ്ദം കേൾക്കുക!
ലാമെക്കിന്റെ പത്നിമാരായ നിങ്ങൾ കേൾക്കു

---

**കെരൂബുമാലാഖമാർ** ദൈവത്തിന്റെ വിശിഷ്ടദൂതന്മാർ. ഈ ദൂതന്മാരുടെ പ്രതിമകൾ കരാറിന്റെ പേടകത്തിന്മേലുണ്ടായിരുന്നു.

**തന്റെ ... കൊണ്ടുവന്നു** “തന്റെ ആദ്യജാതരായ ചെമ്മരിയാടുകളിൽ ചിലതിനെ, പ്രത്യേകിച്ച് അവയുടെ കൊഴുപ്പ് ഹാബേൽ കൊണ്ടുവന്നു” എന്നർത്ഥം.

**എന്നാൽ ... നിയന്ത്രിക്കണം** “പക്ഷേ നീ നന്മ ചെയ്യുന്നില്ലെങ്കിൽ പാപം നിന്റെ വാതിൽക്കൽ പതിയിരിക്കുന്നു. നിന്നെ തേടിയാണതു വന്നിരിക്കുന്നത്. പക്ഷേ നീയതിന്റെ മേൽ ഭരിക്കണം.”

വിൻ. ഒരുവൻ എന്നെ വേദനിപ്പിച്ചു. അതു കൊണ്ട് അവനെ ഞാൻ കൊന്നു. ഒരു കുട്ടി എന്നെ ഇടിച്ചു. അതിനാൽ ഞാനവനെ കൊന്നു.
24കയീനെ കൊന്നതിനുള്ള ശിക്ഷ ഭയാനക മായിരുന്നു! അതിനാൽ എന്നെ കൊന്നാലുള്ള ശിക്ഷയും ഭയങ്കരമായിരിക്കും!"

### ആദാമിനും ഹവ്വയ്ക്കും ഒരു പുതിയ കുട്ടി കൂടി

25ആദാം ഹവ്വയുമായി ഇണചേർന്നു. ഹവ്വാ മറ്റൊരു കുഞ്ഞിനെക്കൂടി പ്രസവിച്ചു. അവർ അവന് ശേത്ത് എന്നു പേരിട്ടു. ഹവ്വാ പറ ഞ്ഞു, "ദൈവം എനിക്കൊരു പുത്രനെക്കൂടി നൽകിയിരിക്കുന്നു. കയീൻ ഹാബെലിനെ വധിച്ചു. പക്ഷേ ഇപ്പോളെനിക്കു ശേത്തിനെ കിട്ടിയിരിക്കുന്നു."
26ശേത്തിനും ഒരു പുത്രനു ണ്ടായി. ഏനോശ് എന്നവനു പേരിട്ടു. അപ്പോൾ മുതൽ ജനങ്ങൾ യഹോവയെ വിളിച്ചു തുടങ്ങി.*

### ആദാമിൻെറ കുടുംബചരിത്രം

5 ഇത് ആദാമിൻെറ കുടുംബത്തെപ്പറ്റിയുള്ള പുസ്തകമാണ്. ദൈവം തൻെറ തന്നെ പകർപ്പായി മനുഷ്യരെ സൃഷ്ടിച്ചു.*
2ദൈവം അവരെ ആണായും പെണ്ണായും സൃഷ്ടിച്ചു. ദൈവം അവരെ അനുഗ്രഹിക്കുകയും "ആദാം" എന്ന പേര് അവരെ സൃഷ്ടിച്ച നാളിൽ തന്നെ നൽകുകയും ചെയ്തു.
3ആദാമിനു 130 വയസ്സു തികഞ്ഞതിനു ശേഷം അവന് ഒരു പുത്രൻ കൂടിയുണ്ടായി. ആ കുട്ടി ആദാമിനെപ്പോലെ തന്നെ കാണ പ്പെട്ടു. ആദാം തൻെറ പുത്രന് ശേത്ത് എന്നു പേരിട്ടു.
4ശേത്തിൻെറ ജനനത്തിനു ശേഷം 800 വർഷങ്ങൾ കൂടി ആദാം ജീവിച്ചു. ആ കാലയളവിൽ ആദാമിന് അനേകം പുത്രന്മാരും പുത്രികളും ഉണ്ടായി.
5അങ്ങനെ 930 വർഷം ജീവിച്ചതിനു ശേഷം ആദാം മരിച്ചു.
6ശേത്തിന് 105 വയസ്സായിരുന്നപ്പോൾ അയാ ൾക്ക് ഏനോശ് എന്നൊരു പുത്രനുണ്ടായി.
7ഏനോശിൻെറ ജനനത്തിനുശേഷം ശേത്ത് 807 വർഷം കൂടി ജീവിച്ചു. അതിനിടെ ശേത്തിന് അനേകം പുത്രന്മാരും പുത്രിമാരുമുണ്ടായി.
8അങ്ങനെ 912 വർഷം ജീവിച്ചതിനു ശേഷം ശേത്ത് മരിച്ചു.
9ഏനോശിന് തൊണ്ണൂറു വയസ്സായപ്പോൾ അവന് കേനാൻ എന്നൊരു പുത്രനുണ്ടായി.
10തുടർന്ന് 815 വർഷം കൂടി ഏനോശ് ജീവിച്ചു. അതിനിടെ അനേകം പുത്രന്മാരും പുത്രിമാരു മുണ്ടായി.
11അങ്ങനെ 905 വർഷക്കാലം ജീവി ച്ചതിനു ശേഷം ഏനോശ് മരിച്ചു.
12കേനാന് എഴുപതു വയസ്സായപ്പോൾ മഹ ലലേൽ ജനിച്ചു.
13തുടർന്ന് കേനാൻ 840 വർഷം ജീവിച്ചു. അതിനിടെ അനേകം പുത്രീ പുത്രന്മാരും അയാൾക്കുണ്ടായി.
14അങ്ങനെ 910 വർഷം ജീവിച്ചതിനുശേഷം കേനാൻ മരിച്ചു.
15മഹലലേലിന് അറുപത്തിയഞ്ച് വയസ്സാ യപ്പോൾ അയാൾക്ക് യാരെദ് എന്നു പേരായ ഒരു പുത്രൻ ജനിച്ചു.
16യാരെദിൻെറ ജനന ത്തിനു ശേഷം മഹലലേൽ 830 വർഷം ജീവിച്ചു. അതിനിടെ അയാൾക്ക് അനേകം പുത്രീപുത്ര ന്മാരുണ്ടായി.
17അങ്ങനെ 895 വർഷം ജീവിച്ച് മഹലലേൽ മരിച്ചു.
18യാരെദിന് 162 വയസ്സായപ്പോൾ ഹാനോക്ക് ജനിച്ചു.
19ഹാനോക്കിൻെറ ജനനശേഷം യാരെദ് 800 വർഷം ജീവിച്ചു. അതിനകം അനേകം പുത്രന്മാരും പുത്രിമാരും അയാൾക്കു ജനിച്ചു.
20അങ്ങനെ 962 വർഷക്കാലം ജീവിച്ച തിനുശേഷം യാരെദ് മരിച്ചു.
21ഹാനോക്കിന് അറുപത്തിയഞ്ചു വയസ്സാ യപ്പോൾ അയാൾക്ക് മെഥൂശലഹ് എന്ന പുത്രൻ ജനിച്ചു.
22മെഥൂശലഹ് ജനിച്ചതിനു ശേഷം ഹാനോക്ക് 300 വർഷം കൂടി ദൈവ ത്തോടൊത്തു നടന്നു. ആ സമയം അയാൾക്ക് അനേകം പുത്രീപുത്രന്മാരുണ്ടായി.
23അങ്ങനെ ഹാനോക്ക് 365 വർഷം ജീവിച്ചു.
24ഒരു ദിവസം ദൈവത്തോടൊത്തു നടക്കവേ ഹാനോക്ക് അപ്രത്യക്ഷനായി. ദൈവം അയാളെ എടുത്തു.
25മെഥൂശലഹിൻെറ 187ാം വയസ്സിൽ ലാമേക്ക് എന്ന പുത്രൻ ജനിച്ചു.
26ലാമേക്കി ൻെറ ജനനശേഷം മെഥൂശലഹ് 782 വർഷം ജീവിച്ചു. അതിനിടെ അനേകം പുത്രീപുത്ര ന്മാർ അയാൾക്കുണ്ടായി.
27അങ്ങനെ 969 വർഷം ജീവിച്ചതിനു ശേഷം മെഥൂശലഹ് മരിച്ചു.
28ലാമേക്കിന് 182 വയസ്സായപ്പോൾ അയാൾ ക്കൊരു പുത്രനുണ്ടായി.
29ലാമേക്ക് അവനു നോഹയെന്നു പേരിട്ടു. അവൻ പറഞ്ഞു, "ദൈവം ഭൂമിയെ ശപിച്ചതിനാൽ ഈ ഭൂമിയിൽ നാം കഠിനാദ്ധ്വാനം ചെയ്യുന്നു. എന്നാൽ നോഹ നമുക്കു വിശ്രമം നൽകും."
30നോഹയുടെ ജനനശേഷം ലാമെക്ക് 595 വർഷം കൂടി ജീവിച്ചു. അതിനിടെ അയാൾക്ക് അനേകം പുത്രീപുത്രന്മാരുണ്ടായി.
31അങ്ങനെ 777 വർഷം ജീവിച്ചതിനുശേഷം ലാമെക്ക് മരിച്ചു.
32നോഹയ്ക്ക് 500 വയസ്സായപ്പോൾ അയാ ൾക്ക് ശേം, ഹാം, യാഫെത്ത് എന്നീ മൂന്നു പുത്രന്മാരുണ്ടായി.

### മനുഷ്യരുടെ തിന്മ

6 ഭൂമിയിലെ മനുഷ്യർ പെരുകിക്കൊണ്ടിരുന്നു. അവർക്കു പുത്രിമാരുണ്ടായി.
2ആ പെൺ കുട്ടികൾ സുന്ദരിമാരാണെന്ന് ദൈവപുത്രന്മാർ കണ്ടു. ആ പെൺകുട്ടികളിൽ തങ്ങൾക്ക് ഇഷ്ട പ്പെട്ട ഓരോരുത്തരേയും ദൈവപുത്രന്മാർ വിവാഹം കഴിച്ചു. ആ പെണ്ണുങ്ങൾ കുട്ടികളെ പ്രസവിച്ചു.
3ആ കാലത്തും പിന്നീടും അങ്ങ നെയുണ്ടായ നെഫിലീമുകൾ ഭൂമിയിൽ വസി ച്ചു. അവർ പ്രശസ്തരും പുരാതനകാലം മുതൽ ക്കേ വലിയ വീരന്മാരുമായിരുന്നു.*
4അപ്പോൾ യഹോവ പറഞ്ഞു, "മനുഷ്യർ വെറും മർത്യരാണ്. എൻെറ ആത്മാവിന് എക്കാ ലവും അവരാൽ കുഴപ്പങ്ങൾ ഉണ്ടാകുകയില്ല. 120 വർഷത്തേക്കു ജീവിക്കാനേ ഞാനവരെ അനുവദിക്കൂ."
5ഭൂമിയിലെ മനുഷ്യർ വളരെ തിന്മ നിറഞ്ഞവ രാണെന്നു യഹോവ കണ്ടു. മനുഷ്യരെപ്പോഴും തിന്മയേ മനസ്സിൽ വിചാരിക്കുന്നുള്ളുവെന്ന് യഹോവ കണ്ടു.
6ഭൂമിയിലെ മനുഷ്യരെ സൃഷ്ടി ച്ചതിൽ യഹോവയ്ക്കു ദു:ഖം ഉണ്ടായി. അത്

---

**ജനങ്ങൾ ... തുടങ്ങി** "ജനങ്ങൾ യഹോവ എന്ന നാമം വിളിച്ചു തുടങ്ങി" എന്നർത്ഥം.

**ദൈവം ... സൃഷ്ടിച്ചു** "അവൻ മനുഷ്യനെ ദൈവത്തിൻെറ പ്രതിച്ഛായയിൽ സൃഷ്ടിച്ചു."

**ആ പെണ്ണുങ്ങൾ ... വീരന്മാരായിരുന്നു** ദൈവ പുത്രന്മാർ മനഷ്യരുടെ പുത്രിമാരെ വിവാഹം ചെയ്തപ്പോൾ ആ സ്ത്രീകൾക്കുണ്ടായ കുട്ടികൾ പുരാതനകാലം മുതലേ പ്രസിദ്ധ വീരന്മാരായി ത്തീർന്നിരുന്നു. അവരാണ് അന്നും പിന്നീടും ആ ദേശത്തു വസിച്ചിരുന്ന നെഫിലീമുകൾ.

യഹോവയുടെ ഹൃദയത്തിൽ ദു:ഖകാരണമായി.
7അതിനാൽ യഹോവ പറഞ്ഞു, “ഭൂമിയിൽ
ഞാൻ സൃഷ്ടിച്ച എല്ലാ മനുഷ്യരെയും ഞാൻ
നശിപ്പിക്കും. എല്ലാ മനുഷ്യരെയും എല്ലാ മൃഗ
ങ്ങളെയും എല്ലാ ഇഴജന്തുവിനെയും ഞാൻ
നശിപ്പിക്കും. ആകാശത്തിലെ എല്ലാ പറവ
കളെയും ഞാൻ നശിപ്പിക്കും. എന്തുകൊണ്ടെ
ന്നാൽ, ഞാനിതെല്ലാം സൃഷ്ടിച്ചല്ലോ എന്ന
തിൽ എനിക്കു ദു:ഖമുണ്ട്.”

8എന്നാൽ യഹോവയെ സന്തുഷ്ടനാക്കിയ
ഒരാൾ ഭൂമിയിലുണ്ടായിരുന്നു- നോഹ.

## നോഹയും മഹാപ്രളയവും

9നോഹയുടെ കുടുംബത്തിൻെറ കഥയാ
ണിത്. തൻെറ തലമുറയിലെ നല്ലവനും ദോഷ
മറ്റവനുമായ ഒരുവനായിരുന്നു നോഹ. അദ്ദേ
ഹം എല്ലായ്പ്പോഴും ദൈവത്തെ അനുസരി
ച്ചിരുന്നു. 10നോഹയ്ക്കു മൂന്നു പുത്രന്മാരുണ്ടാ
യിരുന്നു: ശേം, ഹാം, യാഫെത്ത്.

11ദൈവം ഭൂമിയിലേക്കു നോക്കി. മനുഷ്യർ
അതു നശിപ്പിച്ചതായി അവൻ കണ്ടു. എല്ലായി
ടവും കലാപങ്ങൾ. 12ആളുകൾ തിന്മ നിറഞ്ഞ
വരും ക്രൂരന്മാരുമായിരുന്നു. അവർ ഭൂമിയിലെ
തങ്ങളുടെ ജീവിതം നശിപ്പിച്ചിരുന്നു.

13അതിനാൽ ദൈവം നോഹയോടു പറഞ്ഞു,
“എല്ലാ ജനങ്ങളും ഭൂമിയിൽ കോപവും കലാ
പവും നിറച്ചു. അതിനാൽ എല്ലാ ജീവജാലങ്ങ
ളെയും ഞാൻ നീക്കം ചെയ്യും. ഞാനവരെ ഭൂമി
യിൽനിന്ന് പൂർണ്ണമായും നീക്കം ചെയ്യും.
14ഗോഫർമരം കൊണ്ട് ഒരു പെട്ടകം നിനക്കായി
നിർമ്മിക്കുക. പെട്ടകത്തിൽ മുറികളുണ്ടാക്കി
കീലുപയോഗിച്ച് പെട്ടകം പൊതിയുക.

15“പെട്ടകത്തിന് 300 മുഴം നീളവും അമ്പതു
മുഴം വീതിയും മുപ്പതുമുഴം ഉയരവുമുണ്ടായി
രിക്കണം. 16മേൽക്കൂരയ്ക്കു പതിനെട്ടിഞ്ചു
താഴെയായി ഒരു കിളിവാതിലുമുണ്ടാക്കുക.
പെട്ടകത്തിൻെറ വശത്ത് ഒരു വാതിലും ഉണ്ടാ
ക്കുക. പെട്ടകത്തിനു മൂന്നു നിലകളുണ്ടാകണം.
ഒരു മേൽത്തട്ടും ഒരു നടുത്തട്ടും ഒരു കീഴ്ത്തട്ടും.

17“ഞാൻ പറയുന്നതു ശ്രദ്ധയോടെ കേൾ
ക്കുക. ഞാൻ ഭൂമിയിൽ ഒരു മഹാപ്രളയമുണ്ടാ
ക്കാൻ പോകുന്നു. ആകാശത്തിനു കീഴിൽ ജീവി
ക്കുന്ന എല്ലാറ്റിനെയും ഞാൻ നശിപ്പിക്കും. ഭൂമു
ഖത്തുള്ള എല്ലാം മരിക്കും. 18പക്ഷേ ഞാൻ നീയു
മായി ഒരു വിശേഷ കരാറുണ്ടാക്കും. നീയും
നിൻെറ പുത്രന്മാരും നിൻെറ ഭാര്യയും പുത്രഭാ
ര്യമാരും പെട്ടകത്തിൽ കയറണം. 19ഭൂമിയിലെ
എല്ലാ ജീവജാലങ്ങളുടെയും ആണിനെയും
പെണ്ണിനെയും തെരഞ്ഞെടുക്കണം. അവയെ
നിങ്ങളോടൊപ്പം പെട്ടകത്തിൽ കയറ്റണം.
20ഭൂമിയിലെ എല്ലാത്തരം പക്ഷികളെയും മൃഗ
ങ്ങളെയും എല്ലാത്തരം ഇഴജന്തുക്കളെയും കണ്ടെ
ത്തുക. അവയുടെയെല്ലാം ആണിനെയും
പെണ്ണിനെയും പെട്ടകത്തിൽ കയറ്റുക. 21പെട്ട
കത്തിൽ എല്ലാത്തരം ഭക്ഷണവും കരുതുക.
അതു നിനക്കും മൃഗങ്ങൾക്കും ഉപയോഗിക്കാം.”
22നോഹ അങ്ങനെയെല്ലാം ചെയ്തു. ദൈവം
കല്പിച്ചത് അദ്ദേഹം അക്ഷരം പ്രതി അനുസ
രിച്ചു.

## പ്രളയത്തിൻെറ ആരംഭം

7 അനന്തരം യഹോവ നോഹയോടു പറ
ഞ്ഞു, “നിൻെറ തലമുറയിൽപ്പെട്ട ദുഷ്ട
രായ മനുഷ്യരുടെയിടയിൽപ്പോലും നീയൊരു
നല്ല മനുഷ്യനാണെന്ന് ഞാനറിയുന്നു. അതി
നാൽ നിൻെറ കുടുംബക്കാരെയെല്ലാം കൂട്ടി
പെട്ടകത്തിൽ കയറുക. 2ശുദ്ധിയുള്ള എല്ലാ
മൃഗങ്ങളുടെയും ഏഴു ജോടികളെയും (ആണി
നെയും പെണ്ണിനെയും) ഭൂമിയിലെ മറ്റെല്ലാ
മൃഗങ്ങളുടെ ഓരോ ജോടികളെയും കണ്ടെ
ത്തുക. നിന്നോടൊപ്പം ഈ മൃഗങ്ങളെയും പെട്ട
കത്തിനുള്ളിലേക്കു കൊണ്ടുപോകണം. 3എല്ലാ
പക്ഷികളുടെയും ഏഴു ജോടികളെ ആണും
പെണ്ണുമായി കണ്ടെത്തുക. മറ്റു മൃഗങ്ങൾ നശി
പ്പിക്കപ്പെട്ടതിനു ശേഷവും ഈ മൃഗങ്ങളെല്ലാം
ഭൂമിയിൽ തുടരാൻ ഇതു കാരണമാകും. 4ഇന്നു
മുതൽ ഏഴു ദിവസം കഴിഞ്ഞ് ഞാൻ ഭൂമിയിൽ
ഘോരമായ മഴ പെയ്യിക്കും. നാല്പതു പകലും
നാല്പതു രാവും മഴ തുടർന്നു നിൽക്കും. ഭൂമി
യിലെ സകല ജീവജാലങ്ങളും നശിപ്പിക്ക
പ്പെടും. ഞാൻ സൃഷ്ടിച്ചതെല്ലാം ഇല്ലാതാകും.”
5യഹോവയുടെ കല്പന നോഹ അതേപടി
അനുസരിച്ചു.

6മഴ പെയ്തപ്പോൾ നോഹയ്ക്ക് 600 വയസ്സാ
യിരുന്നു. 7പ്രളയത്തിൽനിന്നും രക്ഷപ്പെടുന്ന
തിനു നോഹയും കുടുംബവും പെട്ടകത്തിൽ
കയറി. നോഹയുടെ ഭാര്യയും പുത്രന്മാരും അവ
രുടെ ഭാര്യമാരും അദ്ദേഹത്തോടൊപ്പം പെട്ടക
ത്തിലുണ്ടായിരുന്നു. 8ശുദ്ധിയുള്ള എല്ലാ മൃഗ
ങ്ങളും* ഭൂമിയിലെ മറ്റു മൃഗങ്ങളും പക്ഷികളും
ഇഴജന്തുക്കളും 9നോഹയോടൊത്തു പെട്ടക
ത്തിൽ കയറി. ദൈവകല്പനപോലെ ഒരാണും
ഒരു പെണ്ണും അടങ്ങുന്ന ജോടികളായാണ് ഈ
മൃഗങ്ങൾ പെട്ടകത്തിൽ പ്രവേശിച്ചത്. 10ഏഴു
ദിവസങ്ങൾക്കു ശേഷം പ്രളയം തുടങ്ങി. ഭൂമി
യിൽ മഴ പെയ്യാൻ തുടങ്ങി.

11-13നോഹയ്ക്ക് 600 വയസ്സു പ്രായമായി
രുന്നപ്പോൾ, രണ്ടാം മാസത്തിൻെറ പതിനേഴാം
ദിവസം ഭൂമിയുടെ അടിയിലുള്ള എല്ലാ ഉറവ
കളും പൊട്ടിയൊഴുകി. ഭൂമിയിൽനിന്നു വെള്ളം
പ്രവഹിക്കാനും തുടങ്ങി. അതേ ദിവസം മഴ
മുഴുവൻ ഭൂമിയിലേക്കു ശക്തമായി പതിച്ചു.
ആകാശത്തെ ജനാലകൾ തുറന്നതു പോലെയാ
യിരുന്നു അത്. നാല്പതു പകലും നല്പതു രാത്രി
യും മഴ പെയ്തു. അതേ ദിവസം നോഹയും
ഭാര്യയും മക്കളും -ശേം, ഹാം, യാഫേത്ത്, അവ
രുടെ ഭാര്യമാരും പെട്ടകത്തിലേക്കു കയറി. 14ആ
മനുഷ്യരും ഭൂമിയിലെ എല്ലാത്തരം പക്ഷികളും
മൃഗങ്ങളും പെട്ടകത്തിൽ കയറിയിരുന്നു. എല്ലാ
ത്തരം കന്നുകാലികളും മൃഗങ്ങളും ഇഴജന്തുക്കളും
എല്ലാത്തരം പക്ഷികളും പെട്ടകത്തിലുണ്ടായി
രുന്നു. 15ഈ മൃഗങ്ങളെല്ലാം നോഹയോടൊപ്പം
പെട്ടകത്തിൽ കയറിയതാണ്. ജീവശ്വാസമുള്ള
എല്ലായിനം ജീവികളും ഈരണ്ടായി നോഹ
യോടൊപ്പം പെട്ടകത്തിൽ കയറി. 16ദൈവം
നോഹയോടു കല്പിച്ചതിൻപ്രകാരമാണ് എല്ലാ
മൃഗങ്ങളും പെട്ടകത്തിൽ കയറിയത്. അനന്തരം
യഹോവ അവനു പിന്നാലെ വാതിലടച്ചു.

17നല്പതു ദിവസങ്ങൾ വെള്ളം ഭൂമിയിലൊ
ഴുകി. വെള്ളം പൊങ്ങി പെട്ടകത്തെ മെല്ലെ
ഭൂമിയിൽ നിന്നുയർത്തി. 18ജലനിരപ്പ് വീണ്ടും
വീണ്ടും ഉയരുകയും ഭൂനിരപ്പിനു വളരെ
മേലേക്കു പെട്ടകം ഉയരുകയും ചെയ്തു.
19ഏറ്റവും ഉയർന്ന മലകൾപോലും വെള്ളത്തി
നടിയിലാകുംവിധം വെള്ളപ്പൊക്കമുണ്ടായി.
20വെള്ളം മലകൾക്കും മീതെ ഉയർന്നു. ഏറ്റവും

**ശുദ്ധിയുള്ള മൃഗങ്ങൾ** ബലികൾക്ക് ഉപയോഗിക്കാൻ ദൈവം അനുവദിച്ചിരുന്ന പക്ഷിമൃഗാദികൾ.

പൊക്കമുള്ള മലയേക്കാളും ഇരുപതടി മുകളി
ലായിരുന്നു ജലനിരപ്പ്.
21-22ഭൂമിയിലെ എല്ലാ ജീവികളും ചത്തു.
എല്ലാ സ്ത്രീയും പുരുഷനും എല്ലാ പക്ഷിയും
ഭൂമിയിലുള്ള എല്ലാത്തരം മൃഗങ്ങളും മരിച്ചു.
എല്ലാത്തരം മൃഗങ്ങളും ഭൂമിയിലെ ഇഴജന്തുക്കളും
ചത്തു കരയിലെ ജീവശ്വാസമുള്ള എല്ലാ ജീവി
കളും ചത്തൊടുങ്ങി. 23ഇത്തരത്തിൽ ദൈവം
ഭൂമിയെ ശുദ്ധമാക്കി- ഭൂമിയിലെ എല്ലാ ജീവിയേ
യും ദൈവം നശിപ്പിച്ചു. എല്ലാ മനുഷ്യരും
എല്ലാ മൃഗങ്ങളും എല്ലാ ഇഴജന്തുക്കളും എല്ലാ
പക്ഷികളും ഭൂമുഖത്തുനിന്നും തുടച്ചുനീക്ക
പ്പെട്ടു. നോഹയും അയാളോടൊത്തുള്ള മനു
ഷ്യരും പെട്ടകത്തിലുണ്ടായിരുന്ന മൃഗങ്ങളും
മാത്രമാണ് അവശേഷിച്ച ജീവൻ. 24നൂറ്റമ്പതു
ദിവസങ്ങൾ വെള്ളം ഭൂമിയെ മൂടിക്കൊണ്ടേ
യിരുന്നു.

## പ്രളയത്തിൻെറ അവസാനം

8 പക്ഷേ ദൈവം നോഹയെ മറന്നില്ല.
ദൈവം നോഹയെയും അവനോടൊപ്പം
പെട്ടകത്തിലുള്ള മൃഗങ്ങളെയും ഓർത്തു. ഭൂമി
യ്ക്കുമേൽ ദൈവം കാറ്റടിപ്പിച്ചു. വെള്ളം
വറ്റാൻ തുടങ്ങി.
2ആകാശത്തുനിന്നും മഴ പെയ്യുന്നതു നിന്നു.
ഭൂഗർഭത്തിൽനിന്നും വെള്ളമൊഴുകുന്നതും നില
ച്ചു. 3ഭൂമിയെ മൂടിയിരുന്ന വെള്ളം താഴാൻ
തുടങ്ങി. നൂറ്റമ്പതു ദിവസങ്ങൾക്കുശേഷം പെട്ട
കം ഭൂമിയിൽ സ്പർശിക്കത്തക്കവിധം വെള്ളം
താണു. 4അരാരാത് പർവ്വതനിരകളിലൊന്നി
ലാണ് പെട്ടകം തങ്ങിയത്. ഏഴാം മാസ
ത്തിൻെറ പതിനേഴാം നാളിലായിരുന്നു അതു
സംഭവിച്ചത്. 5വെള്ളം ഇറങ്ങുന്നതു തുടരുകയും
പത്താം മാസത്തിൻെറ ഒന്നാം ദിവസമായപ്പോ
ഴേക്കും പർവ്വതങ്ങൾ ജലനിരപ്പിനു മുകളിൽ
കാണത്തക്കവിധമാവുകയും ചെയ്തു.
6നാല്പതു ദിവസങ്ങൾക്കു ശേഷം നോഹ പെ
ട്ടകത്തിൽ താനുണ്ടാക്കിയിരുന്ന ജനാല തുറന്നു.
7ഒരു പെരുങ്കാക്കയെ നോഹ പുറത്തേക്കു വിട്ടു.
പെരുങ്കാക്ക വെള്ളം വറ്റും വരെ വന്നും പോയു
മിരുന്നു. 8നോഹ ഒരു പ്രാവിനെയും പുറത്തേ
ക്കയച്ചു. വെള്ളം വറ്റിയ കര കണ്ടെത്താനാണ്
നോഹ പ്രാവിനെ അയച്ചത്. വെള്ളം ഭൂമിയെ
ഇപ്പോഴും മൂടിയിട്ടുണ്ടോ എന്നറിയാൻ നോഹ
ആഗ്രഹിച്ചു.
9ഭൂമിയിൽ വെള്ളം അപ്പോഴും വറ്റിയിട്ടി
ല്ലാത്തതിനാൽ പ്രാവ് പെട്ടകത്തിൽ മടങ്ങിയെ
ത്തി. നോഹ പ്രാവിനെ പിടിച്ചു വീണ്ടും
പെട്ടകത്തിലാക്കി.
10ഏഴു ദിവസങ്ങൾക്കു ശേഷം നോഹ വീണ്ടും
പ്രാവിനെ പുറത്തേക്കയച്ചു. 11അന്നുച്ചയ്ക്കു
ശേഷം പ്രാവ് തിരികെ നോഹയുടെ അടു
ത്തെത്തി. പ്രാവിൻെറ കൊക്കിൽ ഒരു പുതിയ
ഒലീവ് ഇലയുണ്ടായിരുന്നു. അത് വരണ്ട കര
ഭൂമിയുണ്ടെന്നതിനു നോഹയ്ക്കു കിട്ടിയ തെളി
വായിരുന്നു. 12ഏഴുനാൾക്കു ശേഷം നോഹ
പ്രാവിനെ വീണ്ടും വിട്ടു. എന്നാലിത്തവണ
പ്രാവ് മടങ്ങി വന്നതേയില്ല.
13അതിനുശേഷം നോഹ പെട്ടകത്തിൻെറ
വാതിൽ തുറന്നു. ഭൂമി ഉണങ്ങിയിരിക്കുന്ന
തായി നോഹ കണ്ടു. അത് ആ വർഷത്തിൻെറ
ആദ്യമാസത്തെ ആദ്യദിവസമായിരുന്നു.
നോഹയ്ക്ക് അപ്പോൾ 601 വയസ്സായിരുന്നു.
14രണ്ടാം മാസത്തിൻെറ ഇരുപത്തിയേഴാം ദിവ
സമായപ്പോഴേക്കും ഭൂമി പൂർണ്ണമായും ഉണങ്ങി
യിരുന്നു.
15അപ്പോൾ ദൈവം നോഹയോടു പറഞ്ഞു,
16“പെട്ടകം ഉപേക്ഷിക്കുക. നീയും നിൻെറ
ഭാര്യയും മക്കളും അവരുടെ ഭാര്യമാരും ഇപ്പോൾ
പുറത്തേക്കു പോകണം. 17എല്ലാ പക്ഷികളും
മൃഗങ്ങളും ഇഴജന്തുക്കളുമടക്കം പെട്ടകത്തിലുള്ള
സർവ്വജീവജാലങ്ങളെയും പുറത്തേക്കു കൊ
ണ്ടുവരിക. അവ പെറ്റുപെരുകി വീണ്ടും ഭൂമി
യെ നിറയ്ക്കട്ടെ.”
18അതിനാൽ നോഹ തൻെറ ഭാര്യയോടും
മക്കളോടും അവരുടെ ഭാര്യമാരോടുമൊപ്പം പുറ
ത്തേക്കു വന്നു. 19എല്ലാ മൃഗങ്ങളും ഇഴ
ജന്തുക്കളും പക്ഷികളും പെട്ടകം വിട്ടു. എല്ലാ
മൃഗങ്ങളും കുടുംബം കുടുംബമായി പെട്ടക
ത്തിനു പുറത്തിറങ്ങി.
20അനന്തരം നോഹ യഹോവയ്ക്കൊരു
യാഗപീഠം പണിതു. ശുദ്ധീകരിക്കപ്പെട്ട പക്ഷി
കളിൽ ചിലതിനേയും ശുദ്ധമായ മൃഗങ്ങളിൽ
ചിലതിനേയും നോഹ ദൈവത്തിനു ബലി
പീഠത്തിൽ ബലിയർപ്പിച്ചു.
21യഹോവ ആ ബലിയെ മണത്ത് ആസ്വ
ദിച്ചു. യഹോവ സ്വയം പറഞ്ഞു, “ഞാനിനി
ഒരിക്കലും മനുഷ്യരെ ശിക്ഷിക്കുവാൻ ഭൂമിയെ
ശപിക്കില്ല. മനുഷ്യർ ചെറുപ്പം മുതൽക്കേ
ദുഷ്ടരാകുന്നു. അതിനാൽ ഞാനിനി ഒരിക്ക
ലും ഭൂമിയിൽ ജീവിക്കുന്ന എല്ലാറ്റിനേയും
ഇപ്പോൾ ചെയ്തതുപോലെ നശിപ്പിക്കില്ല.
22ഭൂമി ഉണ്ടായിരിക്കുവോളം കാലം വിതയ്ക്ക
ലിനും കൊയ്ത്തിനും സമയമുണ്ടാകും. എല്ലായ്
പ്പോഴും തണുപ്പും ചൂടും വേനലും ശൈത്യവും
പകലും രാത്രിയും ഭൂമിയിലുണ്ടാകട്ടെ.”

## പുതിയ ആരംഭം

9 ദൈവം നോഹയെയും അവൻെറ പുത്ര
ന്മാരെയും അനുഗ്രഹിച്ചു. ദൈവം അവ
നോടു പറഞ്ഞു, “അനേകം കുട്ടികളുണ്ടാകട്ടെ.
നിൻെറ ആളുകളെക്കൊണ്ട് ഈ ഭൂമി നിറ
യ്ക്കുക. 2ഭൂമിയിലുള്ള എല്ലാ മൃഗങ്ങളും ആകാ
ശത്തിലെ എല്ലാ പറവകളും എല്ലാ ഇഴജന്തു
ക്കളും കടലിലെ എല്ലാ മത്സ്യവും നിന്നെ ഭയ
ക്കും. അവയെല്ലാം നിൻെറ നിയന്ത്രണത്തിൻ
കീഴിലായിരിക്കും. 3മുമ്പ് ഞാൻ നിനക്ക് ആഹാ
രത്തിനായി പച്ചസസ്യങ്ങളെ നൽകിയിരുന്നു.
ഇനി എല്ലാ മൃഗങ്ങളും നിങ്ങൾക്കു ഭക്ഷണ
മാകും. ഭൂമിയിലുള്ളതെല്ലാം ഞാൻ നിങ്ങൾക്കു
തരുന്നു. എല്ലാം നിങ്ങളുടേതാണ്. 4പക്ഷേ ഒരു
കല്പനകൂടി ഞാൻ നിനക്കു തരുന്നു. ജീവനായ
രക്തം തങ്ങിനിൽക്കുന്ന മാംസം ഒരിക്കലും നീ
ഭക്ഷിക്കരുത്. 5നിങ്ങളുടെ ജീവനുവേണ്ടി നിങ്ങ
ളുടെ രക്തം ഞാൻ ആവശ്യപ്പെടും. ഒരാളെ
കൊല്ലുന്ന മൃഗത്തിൻെറ ജീവനും ഞാൻ ആവ
ശ്യപ്പെടും. മറ്റൊരാളെ കൊല്ലുന്ന ഏതൊരു
മനുഷ്യനോടും ഞാൻ ജീവരക്തം ചോദിക്കും.
6“ദൈവം തൻെറ തന്നെ പകർപ്പായി മനു
ഷ്യരെ സൃഷ്ടിച്ചു. അതിനാൽ ഏതെങ്കിലുമൊ
രാളെ കൊല്ലുന്നവനും ഒരു മനുഷ്യനാൽ കൊല്ല
പ്പെടും.
7“നോഹ, നിനക്കും നിൻെറ മക്കൾക്കും
അനേകം സന്തതികളുണ്ടാകട്ടെ. നിൻെറ ആളു
കളെക്കൊണ്ട് ഭൂമി നിറയ്ക്കുക.”
8അനന്തരം ദൈവം നോഹയോടും പുത്ര
ന്മാരോടുമായി പറഞ്ഞു, 9“ഞാനിപ്പോളിതാ
നിന്നോടും നിനക്കുശേഷം ജീവിക്കുന്ന നിൻെറ

യാളുകളോടും ഒരു ഉടമ്പടിയുണ്ടാക്കുന്നു. 10പെ
ട്ടകത്തിൽനിന്നും നിന്നോടൊപ്പം പുറത്തു വന്ന
എല്ലാ പക്ഷികളോടും മൃഗങ്ങളോടും കന്നുകാ
ലികളോടും ഞാൻ ഈ ഉടമ്പടി ചെയ്യുന്നു.
ഭൂമിയിലെ സകല ജീവജാലങ്ങളോടുമാണ്
എന്റെ ഉടമ്പടി. 11ഇതാണ് ഞാൻ നിങ്ങളോടു
ണ്ടാക്കുന്ന കരാർ: ഭൂമിയിലെ സകല ജീവനും
പ്രളയത്തിൽ നശിപ്പിക്കപ്പെട്ടു. എന്നാൽ
അതിനി ഒരിക്കലും സംഭവിക്കില്ല. ഇനി ഒരിക്ക
ലും ഒരു പ്രളയം ഭൂമിയിലെ ജീവനെ ഒന്നടങ്കം
നശിപ്പിക്കില്ല."
12ദൈവം തുടർന്നു, "നിങ്ങൾക്കു ഞാൻ ഈ
വാഗ്ദാനം നൽകിയെന്നതിനടയാളമായി
ഞാൻ നിങ്ങൾക്കു ചിലതു നൽകും. ആ അട
യാളം ഞാൻ നീയുമായും ഭൂമിയിലെ സകല
ജീവജാലങ്ങളുമായുണ്ടാക്കിയ കരാറിന് സാ
ക്ഷ്യമായിരിക്കും. ഇനിയുള്ള കാലം മുഴുവൻ
ഈ കരാർ നിലനിൽക്കും. ഞാൻ തരുന്ന അട
യാളം ഇതായിരിക്കും: 13കാർമേഘങ്ങൾക്കിട
യിൽ ഞാനൊരു മഴവില്ലുണ്ടാക്കി. ആ മഴവില്ല്
ഞാനും ഭൂമിയും തമ്മിലുള്ള കരാറിന്റെ അടയാ
ളമായിരിക്കും. 14ഭൂമിയ്ക്കു മുകളിൽ ഞാൻ
കാർമേഘങ്ങളെ കൊണ്ടുവരുമ്പോൾ മേഘങ്ങ
ൾക്കിടയിൽ നിങ്ങൾക്കു മഴവില്ലു കാണാം. 15ആ
മഴവില്ലു കാണുമ്പോൾ നിന്നോടും ഭൂമിയിലെ
സകല ജീവജാലങ്ങളോടും ഞാനുണ്ടാക്കിയ
കരാറിനെ ഞാൻ ഓർക്കും. ഒരു പ്രളയം ഒരിക്ക
ലും ഭൂമിയിലെ മുഴുവൻ ജീവനെയും നശിപ്പി
ക്കില്ല എന്നാണ് ആ കരാർ നൽകുന്ന ഉറപ്പ്.
16മേഘങ്ങളിൽ മഴവില്ലു കാണുമ്പോൾ ഞാൻ
ഭൂമിയിലെ സകല ജീവജാലങ്ങൾക്കും എനിക്കു
മിടയിലുണ്ടാക്കിയ നിത്യമായ ഈ കരാറിനെ
ഓർമ്മിക്കും."
17അതിനാൽ യഹോവ നോഹയോടു പറ
ഞ്ഞു, "ഞാൻ ഭൂമിയിലെ സകലജീവജാലങ്ങളു
മായുണ്ടാക്കിയ കരാറിന്റെ തെളിവാണ് ഈ
മഴവില്ല്."

## വീണ്ടും കുഴപ്പങ്ങൾ

18നോഹയുടെ പുത്രന്മാർ അവനോടൊപ്പം
പെട്ടകത്തിനു പുറത്തുവന്നു. ശേം, ഹാം, യാ
ഫെത്ത് എന്നായിരുന്നു അവരുടെ പേരുകൾ.
(കനാന്റെ പിതാവായിരുന്നു ഹാം.) 19അവർ
മൂവരും നോഹയുടെ പുത്രന്മാരായിരുന്നു. ഭൂമി
യിലെ സകല മനുഷ്യരും ആ മൂന്നു പേരുടെ
സന്തതികളാണ്.
20നോഹ ഒരു കൃഷിക്കാരനായി. അവൻ ഒരു
മുന്തിരിത്തോട്ടം വളർത്തി. 21നോഹ അതിൽ
നിന്നും വീഞ്ഞുണ്ടാക്കി കുടിച്ചു. നോഹ
വീഞ്ഞു കുടിച്ച് മത്തു പിടിച്ചു തന്റെ കൂടാര
ത്തിൽ കിടന്നു. അവൻ നഗ്നനായിരുന്നു.
22കനാന്റെ പിതാവായ ഹാം തന്റെ പിതാ
വിന്റെ നഗ്നത കണ്ടു. ഹാം ഇത് കൂടാരത്തിനു
വെളിയിലുള്ള തന്റെ സഹോദരന്മാരോടു
പറഞ്ഞു. 23അപ്പോൾ ശേമും യാഫേത്തും കൂടി
ഒരു വസ്ത്രമെടുത്ത് തോളിലിട്ട് പുറം തിരി
ഞ്ഞു കൂടാരത്തിനകത്തു ചെന്ന് തങ്ങളുടെ
പിതാവിന്റെ നഗ്നത മൂടി. അതിനാലവർ
പിതാവിന്റെ നഗ്നത കണ്ടില്ല. 24നോഹ വീ
ഞ്ഞിന്റെ ലഹരിയിൽ മയങ്ങിക്കിടക്കുകയാ
യിരുന്നു. പക്ഷേ ഉണർന്നെണീറ്റപ്പോൾ തന്റെ
ഇളയപുത്രനായ ഹാം തന്നോടു ചെയ്തതെ
ന്താണെന്ന് നോഹ അറിഞ്ഞു. 25അതിനാൽ
നോഹ പറഞ്ഞു,

"കനാൻ ശപിക്കപ്പെടട്ടെ! അവൻ തന്റെ
സഹോദരന്മാർക്ക് അടിമയായിരിക്കട്ടെ!"
26നോഹ തുടർന്നു, "ശേമിന്റെ ദൈവമായ
യഹോവ വാഴ്ത്തപ്പെടുമാറാകട്ടെ! കനാൻ
ശേമിന്റെ അടിമയായിരിക്കട്ടെ.
27ദൈവം യാഫെത്തിനു കൂടുതൽ ഭൂമി നൽ
കട്ടെ. ശേമിന്റെ കൂടാരങ്ങളിൽ ദൈവം വസി
ക്കട്ടെ. കനാൻ അവരുടെ അടിമയായിരിക്കട്ടെ."
28പ്രളയത്തിനു ശേഷം 350 വർഷം കൂടി
നോഹ ജീവിച്ചു. 29 950 വർഷക്കാലം ജീവിച്ച
തിനു ശേഷം നോഹ മരിച്ചു.

## രാജ്യങ്ങൾ വളർന്നു വ്യാപിക്കുന്നു

10 ശേം, ഹാം, യാഫേത്ത് എന്നിവരായി
രുന്നു നോഹയുടെ പുത്രന്മാർ. പ്രളയ
ത്തിനു ശേഷം ഈ മൂന്നു പേരും അനേകം
മക്കളുടെ പിതാക്കന്മാരായിത്തീർന്നു. ശേമി
ന്റെയും ഹാമിന്റെയും യാഫെത്തിന്റെയും
പിൻഗാമികളെപ്പറ്റി ഇനി പറയുന്നു.

## യാഫെത്തിന്റെ പിൻഗാമികൾ

2യാഫെത്തിന്റെ പുത്രന്മാർ: ഗോമർ,
മാഗോഗ്, മാദായി, യാവാൻ, തൂബൽ, മേശക്,
തീരാസ്.
3ഗോമെരിന്റെ പുത്രന്മാർ: അസ്കെനാസ്,
രീഫത്ത്, തോഗർമ്മാ.
4യാവാന്റെ പുത്രന്മാർ: എലീശാ, തർശീശ്,
കിത്തീം, ദോദാനീം,
5മെഡിറ്ററേനിയൻ സമുദ്രത്തിന്റെ തീരപ്ര
ദേശത്തു ജീവിച്ചവർ യാഫെത്തിന്റെ ഈ
വംശ പരമ്പരയിൽ പെട്ടവരാണ്. ഓരോ പുത്ര
നും സ്വന്തം ഭൂമിയുണ്ടായി. എല്ലാ ഗോത്രവും
വളർന്ന് വിവിധ രാഷ്ട്രങ്ങളുണ്ടായി. ഓരോ
രാഷ്ട്രത്തിനും അതിന്റേതായ ഭാഷയുണ്ടായി.

## ഹാമിന്റെ പിൻഗാമികൾ

6ഹാമിന്റെ പുത്രന്മാർ: കൂശ്, മിസ്രയീം,
പൂത്ത്, കനാൻ.
7കൂശിന്റെ പുത്രന്മാർ: സെബാ, ഹവീലാ,
സബ്താ, രമാ, സബ്തെക്കാ. രമായുടെ പുത്ര
ന്മാർ: ശെബ, ദെദാൻ.
8കൂശിന് നിമ്രോദ് എന്നൊരു പുത്രനുമുണ്ടാ
യിരുന്നു. നിമ്രോദ് ഭൂമിയിൽ അതിശക്തനായി
ത്തീർന്നു. 9യഹോവയുടെ മുമ്പിൽ നിമ്രോദ്
ഒരു വലിയ വേട്ടക്കാരനായിരുന്നു. അതുകൊ
ണ്ടാണ് ആളുകൾ മറ്റുള്ളവരെ അവനുമായി
താരതമ്യപ്പെടുത്തി ഇങ്ങനെ പറയുന്നത്,
"യഹോവയുടെ മുമ്പിൽ ഒരു വലിയ വേട്ടക്കാ
രനായ നിമ്രോദിനെപ്പോലെയാണയാൾ."
10നിമ്രോദിന്റെ സാമ്രാജ്യം ബാബേൽ,
എരെക്, കലേനേ, അക്കാദ് എന്നിങ്ങനെ
ശിനാർ രാജ്യത്തെ നഗരങ്ങളിലാരംഭിക്കുന്നു.
11നിമ്രോദ് അശ്ശൂരിലേക്കും പോയി. നിമ്രോദ്
അശ്ശൂരിൽ നീനവേ, രെഹോബോത്ത് ഈർ,
കാലഹ്, 12രേസെൻ എന്നീ നഗരങ്ങൾ
പണിതു. (നീനവേയ്ക്കും കലാഹയ്ക്കുമിട
യ്ക്കു സ്ഥിതി ചെയ്യുന്ന രേസെനായിരുന്നു
വലിയ നഗരം.)
13ലൂദീം, അനാമീം, ലെഹാബീം, നഫ്തൂഹീം
14പത്രൂസീം, കസ്ലൂഹീം, കഫ്തോരീം എന്നിവി
ടങ്ങളിലെ മിസ്രയീം പുത്രന്മാർ ഫെലിസ്ത്യ
രുടെ പൂർവ്വികരായിരുന്നു.
15കനാൻ സീദോന്റെ പിതാവായിരുന്നു.
സീദോൻ കനാന്റെ ആദ്യപുത്രനായിരുന്നു.

ഹിത്യരുടെ പിതാവായ ഹേത്തിന്റെയും
പിതാവായിരുന്നു കനാൻ. 16പിന്നെ യെബൂ
സ്യർ, അമോര്യർ, ഗിർഗ്ഗശ്യർ, 17ഹിവ്യർ, അർ
ക്ക്യർ, സിന്യർ, 18അർവ്വാദ്യർ, സെമാര്യർ, ഹമാ
ത്യർ എന്നിവർ കനാന്റെ മക്കളായിരുന്നു.
കനാന്റെ കുടുംബങ്ങൾ ലോകത്തിന്റെ
നാനാഭാഗങ്ങളിലേക്ക് വ്യാപിച്ചു.
19കനാന്യരുടെ ഭൂമി, സീദോൻമുതൽ ഗെരാ
രിന്റെ ദിശയിൽ ഗാസ്സാവരെയും സൊദോം,
ഗൊമോര, ആദ്മാ, സെബോയീം എന്നിവ
യുടെ ദിശയിൽ ലാശവരെയും ആയിരുന്നു.
20അവരെല്ലാം ഹാമിന്റെ പിൻഗാമികളായി
രുന്നു. ആ കുടുംബക്കാർക്കെല്ലാം അവരുടേതായ
ഭൂവിഭാഗവും ഭാഷയുമുണ്ടായിരുന്നു. അവരെ
ല്ലാം പ്രത്യേക രാഷ്ട്രങ്ങളായിത്തീർന്നു.

### ശേമിന്റെ പിൻഗാമികൾ

21യാഫെത്തിന്റെ മൂത്ത സഹോദരനാ
യിരുന്നു ശേം. എബ്രായജനതയുടെ പിതാ
വായ എബെർ ശേമിന്റെ ഒരു പിൻഗാമിയാ
യിരുന്നു.*
22ഏലാം, അശ്ശൂർ, അർപ്പക്ഷാദ്, ലൂദ്, അരാം
എന്നിവർ ശേമിന്റെ മക്കളായിരുന്നു.
23അരാമിന്റെ പുത്രന്മാർ: ഊസ്, ഹൂൾ,
ഗേഥെർ, മശ് എന്നിവരായിരുന്നു.
24അർപ്പക്ഷാദ് ശാലഹിന്റെ പിതാവായി
രുന്നു. ശാലഹ് ഏബെരിന്റെ പിതാവും. 25ഏ
ബെർ രണ്ടു പുത്രന്മാരുടെ പിതാവായിരുന്നു.
പേലെഗ് എന്നായിരുന്നു ഒരുവന്റെ പേര്.
അവന്റെ കാലത്തായിരുന്നു ഭൂമി രണ്ടായി
ഭാഗിക്കപ്പെട്ടത്. അതിനാലാണ് അവന് ആ
പേരു വീണത്. മറ്റേ സഹോദരന്റെ പേര്
യോക്താൻ എന്നായിരുന്നു.
26യോക്താന്റെ പുത്രന്മാർ: അൽമോദാദ്,
ശാലെഫ്, ഹസർമ്മാവെത്ത്, യാരഹ്, 27ഹദോ
രാം, ഊസാൽ, ദിക്ലാഹ്, 28ഓബാൽ, അബീമാ
യേൽ, ശെബാ, 29ഓഫീർ ഹവീലാ, യോബാ
ബ്. 30മേശായ്ക്കും കിഴക്കുള്ള മലയോരരാജ്യ
ത്തിനുമിടയ്ക്കുള്ള പ്രദേശത്താണ് ഈ ജനത
വസിച്ചത്. സെഫാർ രാജ്യത്തിന്റെ ദിശയി
ലായിരുന്നു മേശാ.
31അവരൊക്കെയാണ് ശേമിന്റെ കുടും
ബക്കാർ. അവരും കുടുംബം, ഭാഷകൾ, രാജ്യ
ങ്ങൾ, ജനതകൾ എന്നിങ്ങനെ വിന്യസിക്ക
പ്പെട്ടിരുന്നു.
32നോഹയുടെ പുത്രന്മാരുടെ വംശാവലി
അതാണ്. അവർ തങ്ങളുടെ രാജ്യത്തിനനു
സരിച്ച് വിന്യസിക്കപ്പെട്ടു. ഈ കുടുംബങ്ങ
ളിൽനിന്നുള്ളവരാണ് പ്രളയശേഷം ഭൂതല
മാകെ വ്യാപിച്ചത്.

### വിഭജിക്കപ്പെട്ട ജനം

11 പ്രളയത്തിനു ശേഷം ലോകം മുഴുവൻ
ഒരു ഭാഷ സംസാരിച്ചു. എല്ലാ മനുഷ്യരും
ഒരേ വാക്കുകൾ ഉപയോഗിച്ചു. 2ജനങ്ങൾ
കിഴക്കുനിന്നും നീങ്ങി ശിനാർ രാജ്യത്ത് ഒരു
സമതലം കണ്ടെത്തി. അവർ അവിടെ താമസ
മാരംഭിച്ചു.
3ജനങ്ങൾ പറഞ്ഞു, "നമ്മൾ ഇഷ്ടികയു
ണ്ടാക്കി അത് തീയിൽ ഇട്ടു ചുട്ട് കടുപ്പമുള്ള
താക്കണം." അങ്ങനെ അവർ കല്ലിനു പകരം
ഇഷ്ടിക കൊണ്ട് വീടുണ്ടാക്കി. കുമ്മായത്തിനു
പകരം കീലാണ് അവർ ഉപയോഗിച്ചത്.
4അപ്പോൾ ജനങ്ങൾ പറഞ്ഞു, "നമുക്ക്
നമ്മൾക്കായി ഒരു നഗരം പണിയാം. ആകാശം
മുട്ടെ ഒരു ഗോപുരവും നമുക്ക് പണിയാം.
നാം പ്രസിദ്ധരാകും. അതു നമ്മെ ഒരുമയുള്ള
വരാക്കും. നാം ഭൂമിയിലെമ്പാടും ചിതറുക
യില്ല." 5നഗരവും ഉന്നതഗോപുരവും കാണാൻ
യഹോവ ഇറങ്ങിവന്നു. അതെല്ലാം ഉണ്ടാക്കുന്ന
മനുഷ്യരെ യഹോവ കണ്ടു. 6യഹോവ പറ
ഞ്ഞു, "ഇവരെല്ലാം ഒരേ ഭാഷ സംസാരിക്കുന്നു.
അവർ ഒരുമയോടെയാണ് ഈ ജോലി ചെയ്യു
ന്നത്. ഇതവർക്കു ചെയ്യാനാകുന്നതിന്റെ
ആരംഭം മാത്രമാണ്. താമസിയാതെ അവർക്ക്
ആഗ്രഹിക്കുന്നതെന്തും ചെയ്യാനുള്ള കഴിവു
ണ്ടാകും. 7അതിനാൽ നമുക്കു ചെന്ന് അവരുടെ
ഭാഷ കലക്കാം. അപ്പോൾ അവർക്കു പരസ്പരം
മനസ്സിലാകാതെ പോകും."
8അങ്ങനെ യഹോവ ജനത്തെ ലോകമെ
മ്പാടും ചിതറിച്ചു. അതിനാൽ നഗരം പൂർ
ത്തിയാക്കാൻ അവർക്കു കഴിഞ്ഞില്ല. 9അവിടെ
വച്ചാണ് യഹോവ ലോകത്തിന്റെ ഭാഷ
യാകെ കലക്കിയത്. അതിനാൽ ആ സ്ഥലത്തെ
"ബാബേൽ" എന്നു വിളിക്കുന്നു. അങ്ങനെ
യഹോവ ജനങ്ങളെ അവിടെനിന്ന് ഭൂമിയുടെ
പല ഭാഗങ്ങളിലേക്കു ചിതറിച്ചു.

### ശേമിന്റെ ഗോത്രത്തിന്റെ കഥ

10ശേമിന്റെ ഗോത്രത്തിന്റെ കഥ ഇനി
പറയുന്നു. പ്രളയത്തിനു രണ്ടു വർഷത്തിനു
ശേഷം ശേമിന്റെ നൂറാം വയസ്സിൽ അവന്റെ
പുത്രനായ അർപ്പക്ഷാദ് പിറന്നു. 11അതിനു
ശേഷം ശേം 500 വർഷം ജീവിച്ചു. അവന് മറ്റു
പുത്രീപുത്രന്മാരുമുണ്ടായി.
12അർപ്പക്ഷാദിനു മുപ്പത്തിയഞ്ചു വയസ്സാ
യപ്പോൾ അവന്റെ പുത്രനായ ശാലഹ്
പിറന്നു. 13ശാലഹ് പിറന്നതിനുശേഷം അർപ്പ
ക്ഷാദ് 403 വർഷം ജീവിച്ചു. അക്കാലത്ത്
അവന് മറ്റു പുത്രന്മാരും പുത്രിമാരുമുണ്ടായി.
14ശാലഹിനു മുപ്പതുവയസ്സായപ്പോൾ അവ
ന്റെ പുത്രനായ ഏബെർ പിറന്നു. 15ഏബെ
രിന്റെ ജനനശേഷം ശാലഹ് 403 വർഷം
ജീവിച്ചു. അതിനിടെ അവനു മറ്റു പുത്രീ
പുത്രന്മാരും ജനിച്ചു.
16ഏബെരിന് മുപ്പത്തിനാലു വയസ്സായ
പ്പോൾ അവന്റെ പുത്രൻ പേലെഗ് പിറന്നു.
17പേലെഗിന്റെ ജനനശേഷം ഏബെർ 430
വർഷം ജീവിച്ചു. അതിനിടെ മറ്റു പുത്രീപുത്ര
ന്മാരുമുണ്ടായി.
18പേലെഗിനു മുപ്പതു വയസ്സായപ്പോൾ
രെയൂ എന്ന പുത്രൻ ജനിച്ചു. 19രെയൂവിന്റെ
ജനനശേഷം പേലെഗ് 209 വർഷം ജീവിച്ചു.
അതിനിടെ അവനു മറ്റു പുത്രീപുത്രന്മാരുമു
ണ്ടായി.
20രെയൂവിന് മുപ്പത്തിരണ്ടു വയസ്സായ
പ്പോൾ പുത്രനായ ശെരൂഗ് ജനിച്ചു. 21ശെരൂ
ഗിന്റെ ജനനത്തിനു ശേഷം രെയൂ 207 വർഷം
ജീവിച്ചു. അതിനിടെ അയാൾക്കു മറ്റു പുത്രീ
പുത്രന്മാരും ജനിച്ചു.
22ശെരൂഗിനു മുപ്പതു വയസ്സായപ്പോൾ
പുത്രനായ നാഹോർ ജനിച്ചു. 23നാഹോർ
ഉണ്ടായശേഷം ശെരൂഗ് 200 വർഷം ജീവിച്ചു.
അതിനിടെ മറ്റു പുത്രീപുത്രന്മാരും ജനിച്ചു.
24നാഹോരിന് ഇരുപത്തിയൊമ്പത് വയസ്സായ

---

**എബ്രായ ... പിൻഗാമിയായിരുന്നു** എസേരിന്റെ പുത്രന്മാരുടെ പിതാവ് ശേമിനു പിറന്നവൻ എന്നർത്ഥം.

പ്പോൾ പുത്രനായ തേരഹ് പിറന്നു. 25തേര
ഹിൻെറ ജനനത്തിനുശേഷം നാഹോർ 119
വർഷം ജീവിച്ചു. അതിനിടെ മറ്റു പുത്രീപുത്ര
ന്മാരും ജനിച്ചു.
26തേരഹിന് എഴുപതു വയസ്സായപ്പോൾ
പുത്രന്മാരായ അബ്രാമും നാഹോരും ഹാരാനും
ജനിച്ചു.

### തേരഹിൻെറ കുടുംബകഥ

27തേരഹിൻെറ കുടുംബകഥയാണിത്.
അബ്രാം, നാഹോർ, ഹാരാൻ എന്നിവരുടെ
പിതാവായിരുന്നു തേരഹ്. ഹാരാൻ ലോത്തി
ൻെറ പിതാവ്. 28തൻെറ പിതാവായ തേരഹ്
ജീവിച്ചിരിക്കുമ്പോൾത്തന്നെ ഹാരാൻ തൻെറ
ജന്മദേശമായ ബാബിലോണിലെ ഊരിൽ
വച്ചു മരിച്ചു. 29അബ്രാമും നാഹോരും വിവാ
ഹം കഴിച്ചു. അബ്രാമിൻെറ ഭാര്യ സാറായി.
നാഹോരിൻെറ ഭാര്യ മിൽക്കാ. അവൾ ഹാരാ
ൻെറ മകളായിരുന്നു. ഹാരാൻ മിൽക്കയുടെയും
യിസ്ക്കയുടെയും പിതാവായിരുന്നു. 30വന്ധ്യ
യായ സാറായിക്ക് മക്കളുണ്ടായിരുന്നില്ല.
31തേരഹ് തൻെറ കുടുംബത്തോടൊപ്പം
ബാബിലോണിലെ ഊരിൽനിന്നും പോയി.
കനാനിലേക്കു പോകാനായിരുന്നു അവരുടെ
ഉദ്ദേശം. തേരഹിനോടൊപ്പം പുത്രനായ
അബ്രാം, പൗത്രനായ ലോത്ത്, (ഹാരാൻെറ
പുത്രൻ) മരുമകൾ സാറായി, (അബ്രാമിൻെറ
ഭാര്യ) എന്നിവരുമുണ്ടായിരുന്നു. അവർ
ഹാരാൻ പട്ടണത്തിലെത്തി അവിടെ താമസി
ക്കാൻ തീരുമാനിച്ചു. 32തേരഹ് 205 വയസ്സുവരെ
ജീവിച്ചു. ഹാരാനിൽ വച്ച് അവൻ മരിച്ചു.

### ദൈവം അബ്രാമിനെ വിളിക്കുന്നു

12 യഹോവ അബ്രാമിനോടു കല്പിച്ചു,
“നിൻെറ രാജ്യത്തെയും സ്വജനങ്ങളെയും
വിട്ടുപോകുക. നിൻെറ അപ്പൻെറ കുടുംബ
ത്തെ വിട്ട് ഞാൻ കാട്ടിത്തരുന്ന രാജ്യത്തേക്കു
പോകുക.
2നിന്നിൽനിന്നു ഞാനൊരു മഹാരാഷ്ട്രം
പണിയും. നിന്നെ ഞാൻ അനുഗ്രഹിക്കുകയും
നിൻെറ നാമം ഞാൻ പ്രസിദ്ധമാക്കുകയും
ചെയ്യും.
3നിന്നെ അനുഗ്രഹിക്കുന്നവരെ ഞാൻ അനു
ഗ്രഹിക്കുകയും നിന്നെ ശപിക്കുന്നവരെ ഞാൻ
ശപിക്കുകയും ചെയ്യും. ഭൂമിയിലെ എല്ലാ മനു
ഷ്യരെയും ഞാൻ നിന്നിലൂടെ അനുഗ്രഹിക്കും.”

### അബ്രാം കനാനിലേക്കു പോകുന്നു

4അബ്രാം യഹോവയെ അനുസരിച്ച്
ഹാരാൻ വിട്ടു. ലോത്തും കൂടെയുണ്ടായിരുന്നു.
അപ്പോൾ അബ്രാമിന് എഴുപത്തിയഞ്ച് വയ
സ്സായിരുന്നു. 5അബ്രാം തൻെറ ഭാര്യയായ
സാറായി, അനന്തിരവനായ ലോത്ത്, അടിമക
ളെല്ലാം കൂടാതെ ഹാരാനിൽ വച്ച് തനിക്കു
ലഭിച്ചതെല്ലാം കൂടെ കൊണ്ടുപോയിരുന്നു.
അബ്രാമും സംഘവും ഹാരാൻ വിട്ട് കനാൻ
ദേശത്തേക്കു പോയി. 6അവർ കനാൻദേശത്തു
കൂടി സഞ്ചരിച്ച് ശേഖേം പട്ടണം വരെ എത്തു
കയും പിന്നെ മോരേയുടെ വൻമരം നിൽക്കു
ന്നിടത്തേക്കു പോകുകയും ചെയ്തു. കനാന്യ
രാണ് അപ്പോളവിടെ താമസിച്ചിരുന്നത്.
7യഹോവ അബ്രാമിനു പ്രത്യക്ഷപ്പെട്ടു.
യഹോവ പറഞ്ഞു, “ഈ ദേശം ഞാൻ നിൻെറ
പിൻഗാമികൾക്കു നൽകും.”
യഹോവ തനിക്കു പ്രത്യക്ഷപ്പെട്ട അതേ
സ്ഥലത്ത് യഹോവയെ ആരാധിക്കുന്നതിനു
വേണ്ടി അബ്രാം ഒരു യാഗപീഠം പണിതു.
8അനന്തരം അബ്രാം അവിടെനിന്നും പുറപ്പെട്ട്
ബേഥേലിനു കിഴക്കുള്ള പർവ്വതത്തിലേക്കു
പോയി. അബ്രാം അവിടെ കൂടാരമടിച്ചു.
ബേഥേൽ ആ സ്ഥലത്തിനു പടിഞ്ഞാറായി
രുന്നു. ഹായി നഗരം കിഴക്കും. ആ സ്ഥലത്ത്
അബ്രാം യഹോവയുടെ മറ്റൊരു യാഗപീഠം
പണിതു. അവിടെ അബ്രാം യഹോവയെ ആരാ
ധിച്ചു. 9അതിനുശേഷം അബ്രാം യാത്ര തുടർന്നു.
നെഗെവ് ദേശത്തേക്ക് അബ്രാം പോയി.

### അബ്രാം ഈജിപ്തിൽ

10അക്കാലത്ത് ആ ദേശത്ത് വളരെ വരൾ
ച്ചയുണ്ടായി. മഴ പെയ്തില്ല: കടുത്ത ക്ഷാമവും
നേരിട്ടു. അതിനാൽ അബ്രാം ഈജിപ്തിലേക്കു
പോയി. 11തൻെറ ഭാര്യ സാറായി അതിസുന്ദ
രിയാണെന്ന് അബ്രാം കണ്ടു. അതിനാൽ ഈജി
പ്തിലെത്തുന്നതിനു തൊട്ടുമുമ്പ് അബ്രാം
പത്നിയോടു പറഞ്ഞു, “നീയൊരു സുന്ദരിയാ
ണെന്നെനിക്കറിയാം. 12ഈജിപ്തിലെ പുരുഷ
ന്മാർ നിന്നെ കാണും. അപ്പോളവർ പറയും,
‘ഇവൾ ഇയാളുടെ ഭാര്യയാണ്.’ അതിനാൽ
നിന്നെ നേടുന്നതിന് അവർ എന്നെ കൊല്ലാ
നിടയുണ്ട്. 13അതിനാൽ നീയെൻെറ സഹോദ
രിയാണെന്ന് എല്ലാവരോടും പറയുക.
അപ്പോൾ അവരെന്നെ വധിക്കയില്ല. ഞാൻ
നിൻെറ സഹോദരനാണെന്നു കരുതി അവരെ
ന്നോടു ദയ കാണിക്കും. അങ്ങനെ നിനക്കെ
ൻെറ ജീവൻ രക്ഷിക്കാനാവും.”
14അങ്ങനെ അബ്രാം ഈജിപ്തിലെത്തി.
ഈജിപ്തിലെ പുരുഷന്മാർ അതിസുന്ദരി
യായ സാറായിയെ കണ്ടു. 15ഈജിപ്തിലെ
ചില നേതാക്കന്മാരും അവളെ കണ്ടു. അവർ
അവളുടെ സൗന്ദര്യത്തെപ്പറ്റി ഫറവോനോടു
പറഞ്ഞു. അവർ സാറായിയെ ഫറവോൻെറ
കൊട്ടാരത്തിലേക്കു കൊണ്ടുപോയി. 16സാറാ
യിയുടെ സഹോദരനെന്ന നിലയിൽ അബ്രാ
മിനോടു ഫറവോൻ വളരെ ദയാപൂർവ്വം പെരു
മാറി. ഫറവോൻ അബ്രാമിന് കന്നുകാലിക
ളെയും ആടുകളെയും കഴുതകളെയും സമ്മാ
നിച്ചു. അബ്രാമിന് ഭൃത്യന്മാരെയും ഭൃത്യക
ളെയും ഒട്ടകങ്ങളെയും സമ്മാനിച്ചു.
17ഫറവോൻ അബ്രാമിൻെറ ഭാര്യയെ
കൊണ്ടുപോയി. അതിനാൽ യഹോവ ഫറ
വോനും കുടുംബക്കാർക്കും മാരകരോഗങ്ങൾ
നൽകി. 18അതു നിമിത്തം ഫറവോൻ അബ്രാ
മിനെ വിളിച്ചു പറഞ്ഞു, “നീയെന്നോടു
കടുത്ത തെറ്റാണു ചെയ്തത്! സാറായി
നിൻെറ ഭാര്യയാണെന്ന് നീ എന്തുകൊണ്ടെ
ന്നോടു പറഞ്ഞില്ല?
19‘അവളെൻെറ സഹോദരി’ എന്നാണു നീ
പറഞ്ഞത്. എന്തിനാണങ്ങനെ പറഞ്ഞത്?
അതുകൊണ്ടാണ് ഞാനവളെ ഭാര്യയായി സ്വീ
കരിച്ചത്. എന്നാലിതാ ഞാൻ നിൻെറ ഭാര്യയെ
തിരികെ തരുന്നു. അവളെയും കൊണ്ട്
പൊയ്ക്കൊള്ളൂ!”
20അനന്തരം അബ്രാമിനെ ഈജിപ്തിനു
പുറത്താക്കാൻ ഫറവോൻ കല്പിച്ചു. അതിനാൽ
അബ്രാം തൻെറ പത്നിയോടൊത്ത് ഈജിപ്തു
വിട്ടു. തങ്ങൾക്കുണ്ടായിരുന്നതെല്ലാം അവർ
കൂടെ കൊണ്ടുപോവുകയും ചെയ്തു.

### അബ്രാം കനാനിലേക്കു മടങ്ങുന്നു

13 അങ്ങനെ അബ്രാം ഈജിപ്തു വിട്ടു.
അബ്രാം തന്റെ പത്നിയും തനിക്കുള്ള
തെല്ലാമായി നെഗെവ് ദേശത്തുകൂടി സഞ്ച
രിച്ചു. ലോത്തും അവനോടൊപ്പമുണ്ടായിരുന്നു.
2ആ സമയത്ത് അബ്രാം വളരെ ധനികനായി
രുന്നു. അനേകം കന്നുകാലികളും വെള്ളിയും
സ്വർണ്ണവും അവനുണ്ടായിരുന്നു.
3അബ്രാം തന്റെ യാത്ര തുടർന്നു. അയാൾ
നെഗെവിൽനിന്നും ബേഥേലിലേക്കു മടങ്ങി.
ബേഥേൽ പട്ടണത്തിനും ഹായി പട്ടണത്തി
നും ഇടയ്ക്കുള്ള ഒരു സ്ഥലത്തേക്ക് അബ്രാം
പോയി. അവനും കുടുംബവും മുമ്പ് താവള
മടിച്ച സ്ഥലം തന്നെയായിരുന്നു അത്. 4അവി
ടെയായിരുന്നു അബ്രാം ഒരു യാഗപീഠം നിർ
മ്മിച്ചത്. അങ്ങനെ അബ്രാം അവിടെ യഹോ
വയെ ആരാധിച്ചു.

### അബ്രാമും ലോത്തും വേർപിരിയുന്നു

5ആ സമയം ലോത്ത് അബ്രാമിനോടൊപ്പം
യാത്ര ചെയ്യുന്നുണ്ടായിരുന്നു. ലോത്തിന് അനേ
കം മൃഗങ്ങളും കൂടാരങ്ങളുമുണ്ടായിരുന്നു. 6അ
ബ്രാമിനും ലോത്തിനും അനവധി മൃഗങ്ങളുണ്ടാ
യിരുന്നതിനാൽ അവയ്ക്കു വേണ്ടത്ര ആഹാരം
ആ ദേശത്തു ലഭിച്ചിരുന്നില്ല. 7കനാന്യരും പെരി
സ്യരും ആ സമയത്ത് അവിടെ വസിച്ചിരുന്നു.
അബ്രാമിന്റെയും ലോത്തിന്റെയും ഇടയന്മാർ
തമ്മിൽ ശണ്ഠയുമുണ്ടായി.
8അതിനാൽ അബ്രാം ലോത്തിനോടു പറ
ഞ്ഞു, “നമ്മൾക്കിടയിൽ കലഹം വേണ്ട.
നിന്റെയും എന്റെയും ആൾക്കാർ തമ്മിലും
കലഹം പാടില്ല. നമ്മളെല്ലാം സഹോദരന്മാ
രാണ്. 9നമ്മൾ വേർപിരിയണം. നിനക്കിഷ്ട
മുള്ള സ്ഥലം തെരഞ്ഞെടുക്കാം, നീ ഇടതു ദിശ
യിലേക്കു പോയാൽ ഞാൻ വലതുവശത്തേക്കു
പോകാം. നീ വലത്തേക്കു പോയാൽ ഞാൻ
ഇടത്തേക്കും പോകാം.”
10ലോത്ത് ചുറ്റും നോക്കിയപ്പോൾ യോർദ്ദാൻ
താഴ്വര കണ്ടു. അവിടെ ധാരാളം വെള്ളമു
ണ്ടെന്നും ലോത്ത് കണ്ടു. (യഹോവ സൊ
ദോമും ഗൊമോരെയും നശിപ്പിക്കുന്നതിനു
മുമ്പായിരുന്നു ഇത്. സോവർവരെയുള്ള യോർ
ദ്ദാൻ താഴ്വര മുഴുവൻ യഹോവയുടെ ഉദ്യാനം
പോലെയായിരുന്നു. ഈജിപ്തുദേശം പോലെ
നല്ല ദേശമായിരുന്നു ഇത്.) 11അതിനാൽ
യോർദ്ദാൻ താഴ്വരയിൽ വസിക്കാൻ ലോത്ത്
തീരുമാനിച്ചു. ഇരുവരും വേർപിരിഞ്ഞു.
ലോത്ത് കിഴക്കൻ ദിക്കിലേക്കു യാത്രയായി.
12അബ്രാം കനാൻ ദേശത്തു തന്നെ തങ്ങി.
ലോത്ത് താഴ്വരയിലെ പട്ടണങ്ങളിലൊന്നിൽ
താമസിച്ചു. ലോത്ത് വളരെ തെക്കുള്ള സൊ
ദോം നഗരം തന്റെ താവളമാക്കി. 13സൊദോ
മിലെ ജനങ്ങൾ കൊടും പാപികളാണെന്ന്
യഹോവ അറിഞ്ഞു. 14ലോത്ത് പോയതിനു
ശേഷം യഹോവ അബ്രാമിനോടു കല്പിച്ചു,
“നിനക്കു ചുറ്റും നോക്കുക. വടക്കും തെക്കും
കിഴക്കും പടിഞ്ഞാറും നോക്കുക. 15നീ കാണുന്ന
ഈ ദേശം മുഴുവൻ നിനക്കും നിന്റെ മക്കൾക്കും
അവരുടെ മക്കൾക്കുമായി ഞാൻ തരും. എക്കാല
ത്തേക്കും ഇതു നിന്റേതാകും. 16ഭൂമിയിലെ
മണൽത്തരിപോലെ നിന്റെ ജനതയെ ഞാൻ
വർദ്ധിപ്പിക്കും. ഭൂമിയിലെ മണൽത്തരികളെ
ആർക്കെങ്കിലും എണ്ണാൻ കഴിഞ്ഞാൽ നിന്റെ
ജനതയെയും അവർക്ക് എണ്ണുവാൻ കഴിയും.
17അതിനാൽ പോവുക. നിന്റെ ദേശത്തുകൂടി
നടക്കുക. ഞാനിപ്പോളിതു നിനക്കു തരുന്നു.”
18അതിനാൽ അബ്രാം തന്റെ കൂടാരങ്ങളു
മഴിച്ചു പോയി. മമ്രേയുടെ വലിയ മരങ്ങൾ
ക്കടുത്തു താമസിക്കാനാണവൻ പോയത്. അത്
ഹെബ്രോൻ പട്ടണത്തിനടുത്തായിരുന്നു.
അവിടെ അബ്രാം യഹോവയെ ആരാധിക്കാൻ
ഒരു യാഗപീഠം പണിതു.

### ലോത്ത് പിടിക്കപ്പെട്ടു

14 അമ്രാഫെൽ ആയിരുന്നു ശിനാർ രാജാവ്.
അര്യോക്ക് എലാസാരിലെ രാജാവും കെ
ദൊർ ലായോമെർ ഏലാം രാജാവും തീദാൽ
ഗോയീം രാജാവുമായിരുന്നു. 2ഈ രാജാക്ക
ന്മാർ ചേർന്ന് സൊദോം രാജാവായ ബേരാ,
ഗൊമോരാ രാജാവായ ബിർശാ, ആദ്മാരാജാ
വായ ശിനാബ്, സെബോയീം രാജാവായ
ശെമേബെർ, ബേലാരാജാവ് (സോവർ എന്നും
ബേലാ വിളിക്കപ്പെട്ടിരുന്നു) എന്നിവരോടു
യുദ്ധം ചെയ്തു.
3ഈ രാജാക്കന്മാരെല്ലാം തങ്ങളുടെ സൈന്യ
ത്തെ സിദ്ദീം താഴ്വരയിൽ ഒരുമിച്ചു ചേർത്തു
(സിദ്ദീം താഴ്വര ഇപ്പോഴത്തെ ഉപ്പുകടലാണ്).
4ഈ രാജാക്കന്മാർ പന്ത്രണ്ടു വർഷക്കാലം
കെദോർലായോമെരിനെ സേവിച്ചിരുന്നു.
എന്നാൽ പതിമൂന്നാം കൊല്ലം അവരെല്ലാം
രാജാവിനെതിരെ തിരിഞ്ഞു. 5അതിനാൽ പതി
നാലാം വർഷം കെദൊർലായോമെർ രാജാവ്
തന്നോടൊപ്പമുണ്ടായിരുന്ന രാജാക്കന്മാരുമൊ
ത്ത് അവർക്കെതിരെ യുദ്ധത്തിനു വന്നു. കെ
ദൊർലാ യോമെർരാജാവും സുഹൃത്രാജാക്ക
ന്മാരും രെഫായിമുകളെ അസ്തെരോത്ത് കർ
ന്നയീമിൽ വച്ച് തോല്പിച്ചു. സൂയീമുകളെ
ഹാമിൽ വച്ചും തോല്പിച്ചു. ഏമ്യരെ അവർ
ശാവേ കിര്യാത്തയീമിൽ വെച്ചും കീഴടക്കി.
6സേയീരിന്റെ പർവ്വതപ്രദേശം തുടങ്ങി മരുഭൂ
മിയുടെ അതിർത്തിയായ എല്പാരാൻ വരെ
യുള്ള പ്രദേശങ്ങളിൽ താമസിക്കുന്ന ഹോമ്യരെ
അവർ തോല്പിച്ചു.
7അനന്തരം കെദൊർലാ യോമെർ വടക്കുള്ള
ഏൻമിശ്പാത്തിലേക്കു ചെന്ന് അമാലേക്യരെ
തോല്പിച്ചു. അമോര്യരേയും അദ്ദേഹം തോല്പി
ച്ചു. ഹസെസോൻ-താമാരിലായിരുന്നു അവർ
വസിച്ചിരുന്നത്.
8ആ സമയം സൊദോം, ഗൊമോരാ, ആദ്മാ.
സെബോയീം, ബേലാ എന്നിവിടങ്ങളിലെ
രാജാക്കന്മാർ ഒത്തുചേർന്ന് തങ്ങളുടെ ശത്രുവി
നെതിരെ യുദ്ധം ചെയ്യാൻ പുറപ്പെട്ടു. സിദ്ദീം
താഴ്വരയിലേക്കാണവർ പോയത്. 9ഏലാ
മിലെ രാജാവായ കെദൊർലായോമെർ, ഗോ
യീം രാജാവായ തീദാൽ, ശിനാർ രാജാവായ
അമ്രാഫെൽ, എലാസാരിലെ രാജാവായ
അര്യോക്ക് എന്നിവർക്കെതിരായാണവർ യുദ്ധം
ചെയ്തത്. അതായത് അഞ്ചു രാജാക്കന്മാർക്കെ
തിരായി നാലു രാജാക്കന്മാർ യുദ്ധം ചെയ്യുക
യായിരുന്നു.
10സിദ്ദീം താഴ്വരയിൽ കീലു നിറച്ച അന
വധി കുഴികളുണ്ടായിരുന്നു. സൊദോമിലെയും
ഗൊമോരയിലെയും രാജാക്കന്മാർ തങ്ങളുടെ
സൈന്യത്തോടൊത്ത് ഓടിപ്പോവുകയായി
രുന്നു. ഭടന്മാരിൽ കുറെപ്പേർ ആ കുഴികളിൽ
വീണു. എന്നാൽ മറ്റുള്ളവർ മലമുകളിലേക്ക്
ഓടിപ്പോവുകയും ചെയ്തു.

11സൊദോംകാരുടെയും ഗൊമോരക്കാരു
ടെയും സർവ്വസാധനങ്ങളും ശത്രുക്കൾ കയ്യ
ടക്കി. കിട്ടിയ അത്ര ഭക്ഷണവും വസ്ത്രവുമെടു
ത്തുകൊണ്ട് അവർ ഓടിപ്പോയി. 12സൊദോ
മിൽ താമസിക്കുകയായിരുന്ന, അബ്രാമിൻെറ
സഹോദരപുത്രനായ, ലോത്തിനെ ശത്രുക്കൾ
പിടികൂടി. അയാൾക്കുണ്ടായിരുന്നതെല്ലാം പിടി
ച്ചെടുത്ത് അവർ പോയി. 13പിടിക്കപ്പെടാത്തവ
രിൽ ഒരുവൻ എബ്രായനായ അബ്രാമിനെ
കണ്ടു സംഭവങ്ങളറിയിച്ചു. അമോര്യനായ മമ്രേ
യുടെ സ്ഥലത്തുള്ള വലിയ മരങ്ങൾക്കടുത്താ
ണയാൾ അപ്പോൾ താമസിച്ചിരുന്നത്. മമ്രേ,
എശ്ക്കോൽ, ആനേർ എന്നിവർ പരസ്പരം
സഹായിക്കാമെന്ന് കരാർ ചെയ്തിട്ടുണ്ടായി
രുന്നു. അബ്രാമിയെും സഹായിക്കാമെന്ന്
അവർ അയാളുമായും കരാർ ചെയ്തിരുന്നു.

### അബ്രാം ലോത്തിനെ രക്ഷിക്കുന്നു

14ലോത്ത് ബന്ധനസ്ഥനായ വിവരം
അബ്രാം അറിഞ്ഞു. അതിനാൽ അബ്രാം
തൻെറ കുടുംബാംഗങ്ങളെ മുഴുവൻ വിളിച്ചു
കൂട്ടി. അവർക്കിടയിൽ പരിശീലനം ലഭിച്ച 318
ഭടന്മാരുണ്ടായിരുന്നു. അവരെയും നയിച്ചു
കൊണ്ട് അബ്രാം ശത്രുക്കളെ ദാൻപട്ടണം വരെ
ഓടിച്ചു. 15ആ രാത്രി അബ്രാമും സംഘവും
ശത്രുക്കളുടെ മേൽ ഒരു മിന്നലാക്രമണം നടത്തി.
ശത്രുക്കളെ തോല്പിച്ച് അവരെ ദമ്മേശെക്കിനു
വടക്കുള്ള ഹോബാവരെ തുരത്തി. 16ശത്രു
മോഷ്ടിച്ചെടുത്തതെല്ലാം അബ്രാം തിരികെ
കൊണ്ടുവന്നു. സ്ത്രീകളെയും കുട്ടികളെയും
ലോത്തിനെയും അയാളുടെ സാധനങ്ങളെയു
മെല്ലാം അബ്രാം തിരികെ കൊണ്ടുവന്നു.
17കെദൊർലായോമെരിനെയും അയാളുടെ
സഖ്യരാജാക്കന്മാരെയും തോല്പിച്ച ശേഷം
അബ്രാം വീട്ടിലേക്കു മടങ്ങി. അപ്പോൾ അവനെ
സ്വീകരിക്കാൻ സൊദോം രാജാവ് ശാവേ
താഴ്വരയിലേക്കിറങ്ങി വന്നു. (രാജാവിൻെറ
താഴ്വര എന്നാണതിപ്പോൾ അറിയപ്പെടു
ന്നത്.)

### മൽക്കീസേദെക്

18ശാലേം രാജാവായ മൽക്കീസേദെക്കും
അബ്രാമിനെ കാണാൻ ചെന്നു. അവൻ അത്യു
ന്നതനായ ദൈവത്തിൻെറ ഒരു പുരോഹിത
നായിരുന്നു. മൽക്കീസേദെക് അപ്പവും
വീഞ്ഞും കൊണ്ടുവന്നു. 19മൽക്കീസേദെക്
അബ്രാമിനെ അനുഗ്രഹിച്ചു പറഞ്ഞു,
"സ്വർഗ്ഗവും ഭൂമിയും സൃഷ്ടിച്ച അത്യുന്നത
നായ ദൈവം അബ്രാമിനെ അനുഗ്രഹിക്കട്ടെ.
20നിൻെറ ശത്രുക്കളെ തോല്പിക്കാൻ നിന്നെ
സഹായിച്ച അത്യുന്നതനായ ദൈവത്തെ
നമുക്കു വാഴ്ത്താം."
യുദ്ധത്തിനിടയിൽ താൻ നേടിയതിൻെറ
പത്തിലൊന്ന് അബ്രാം മൽക്കീസേദെക്കിനു
നൽകി. 21അപ്പോൾ സൊദോം രാജാവ് അബ്രാ
മിനോടു പറഞ്ഞു, "ഈ സാധനങ്ങളെല്ലാം
നിങ്ങൾക്കു സൂക്ഷിക്കാം. ശത്രുക്കൾ തട്ടിക്കൊ
ണ്ടുപോയ എൻെറ ആളുകളെ വിട്ടുതന്നാൽ
മാത്രം മതി."
22പക്ഷേ അബ്രാം സൊദോം രാജാവിനോടു
പറഞ്ഞു, "ഭൂമിയും സ്വർഗ്ഗവും സൃഷ്ടിച്ചവനും
അത്യുന്നതനുമായ യഹോവയായ ദൈവ
ത്തോടു ഞാൻ പ്രതിജ്ഞ ചെയ്തിട്ടുണ്ട്-
23നിൻേറതായ ഒന്നും- ഒരു നൂലോ ചെരുപ്പിൻെറ
വാറോ പോലും ഞാൻ കൈവശം വയ്ക്കുക
യില്ല. ഒന്നും തന്നെ ഞാൻ കൈവശം വയ്ക്കു
കയില്ലെന്നു പ്രതിജ്ഞ ചെയ്യുന്നു. 'ഞാൻ
അബ്രാമിനെ ധനികനാക്കി'യെന്നു നീ പറ
യാൻ ഇടവരുത്തുന്നതിന് എനിക്കാഗ്രഹമില്ല.
24എൻെറ കൂടെയുള്ള ചെറുപ്പക്കാർ തിന്ന
ഭക്ഷണം മാത്രമേ ഞാനെടുക്കുന്നുള്ളൂ. പക്ഷേ
നീ മറ്റുള്ളവർക്ക് അവരുടെ പങ്കു നൽകണം.
യുദ്ധത്തിൽ നാം നേടിയതൊക്കെ എടുത്ത്
എന്നെ യുദ്ധത്തിൽ സഹായിച്ച ആനേർ,
എശ്ക്കോൽ, മമ്രേ എന്നിവർക്കു കൊടുത്തു
കൊള്ളൂ."

### അബ്രാമുമായി ദൈവത്തിൻെറ കരാർ

15 ഇതെല്ലാം സംഭവിച്ചതിനുശേഷം യഹോ
വയുടെ അരുളപ്പാട് അബ്രാമിന് ഒരു
ദർശനത്തിലൂടെയുണ്ടായി. ദൈവം കല്പിച്ചു,
"അബ്രാമേ, ഭയപ്പെടേണ്ട. ഞാൻ നിൻെറ പരി
ചയാകുന്നു. നിനക്കു ഞാൻ വലിയൊരു പ്രതി
ഫലം നൽകുകയും ചെയ്യും."
2പക്ഷേ അബ്രാം പറഞ്ഞു, "യഹോവയായ
ദൈവമേ, എന്നെ സന്തുഷ്ടനാക്കുന്ന ഒന്നും
തരുവാൻ നിനക്കാവില്ല. എന്താണെന്നോ? കാര
ണം എനിക്കു മകനില്ല. അതിനാൽ എൻെറ
മരണശേഷം എനിക്കുള്ളതെല്ലാം ദമ്മേശെക്കിൽ
നിന്നുള്ള എൻെറ അടിമ എല്യേസരിനു കിട്ടും."
3അബ്രാം തുടർന്നു പറഞ്ഞു, "നീ എനിക്കൊരു
മകനെ തന്നില്ല. അതിനാൽ എൻെറ വീട്ടിൽ
പിറന്ന ഒരടിമയ്ക്ക് എനിക്കുള്ളതെല്ലാം ലഭി
ക്കുന്നു. 4അപ്പോൾ യഹോവ അബ്രാമിനോടു
സംസാരിച്ചു. ദൈവം പറഞ്ഞു, "നിനക്കുള്ളതെ
ല്ലാം കിട്ടേണ്ടവൻ ആ അടിമയായിരിക്കില്ല.
നിനക്കൊരു പുത്രനുണ്ടാകും. നിനക്കുള്ളതെല്ലാം
നിൻെറ പുത്രനു ലഭിക്കും."
5അനന്തരം ദൈവം അബ്രാമിനെ പുറത്തേ
ക്കു നയിച്ചു. ദൈവം പറഞ്ഞു, "ആകാശത്തേ
ക്കു നോക്കൂ, അനേകം നക്ഷത്രങ്ങളെ കാണു
ന്നില്ലേ? നിനക്കെണ്ണാനാകാത്തത്ര നക്ഷത്ര
ങ്ങൾ. ഭാവിയിൽ നിൻെറ കുടുംബം അങ്ങനെ
യായിത്തീരും."
6അബ്രാം ദൈവത്തിൽ വിശ്വസിച്ചു. അബ്രാ
മിൻെറ വിശ്വാസം, നീതിയോടെ ജീവിക്കുന്ന
തിനും സദ്പ്രവൃത്തികൾ ചെയ്യുന്നതിനും സമ
മായിരുന്നെന്ന് ദൈവം തീരുമാനിച്ചു. 7ദൈവം
അബ്രാമിനോടു പറഞ്ഞു, "ബാബിലോണ്യ
യിലെ ഊരിൽനിന്നും നിന്നെ കൊണ്ടുവന്ന
യഹോവയാണു ഞാൻ. നിനക്ക് ഈ ദേശം
നൽകുന്നതിനാണ് ഞാനങ്ങനെ ചെയ്തത് നീ
ഈ ദേശത്തിൻെറ ഉടമയായിത്തീരും."
8എന്നാൽ അബ്രാം പറഞ്ഞു, "എൻെറ യജമാ
നനായ യഹോവേ, ഈ ദേശം എനിക്കു കിട്ടു
മെന്ന് ഞാനെങ്ങനെയാണ് ഉറപ്പിക്കുക?"
9ദൈവം അബ്രാമിനോടു പറഞ്ഞു, "നമ്മൾ
ഒരു കരാറുണ്ടാക്കും. മൂന്നു വയസ്സായ ഒരു പശു
വിനെയും മൂന്നു വയസ്സായ ഒരു പെണ്ണാടി
നെയും മൂന്നു വയസ്സായ ഒരു മുട്ടനാടിനെയും
കൊണ്ടുവരിക. ഒരു ചങ്ങാലിപ്പക്ഷിയെയും ഒരു
പ്രാവിൻ കുഞ്ഞിനെയും കൂടെ കൊണ്ടു വരിക.
10അബ്രാം അതെല്ലാം കൊണ്ടുവന്ന് ദൈവ
ത്തിനു സമർപ്പിച്ചു. ഈ മൃഗങ്ങളെ അബ്രാം
കൊല്ലുകയും അവയെ ഈരണ്ടു കഷണമായി
മുറിക്കുകയും ചെയ്തു. അവൻ രണ്ടു കഷണ
ങ്ങളെ നേർക്കു നേരെ വച്ചു. പക്ഷികളെ രണ്ടു
കഷണമാക്കിയില്ല. 11പിന്നീട് വലിയ പക്ഷി

കൾ മൃഗങ്ങളെ തിന്നാൻ വന്നു. പക്ഷേ അബ്രാം
അവയെ ഓടിച്ചു.
12നേരം വളരെ വൈകി. സൂര്യൻ അസ്ത
മിക്കാറായി. അബ്രാമിനു വളരെ ഉറക്കം വരി
കയും ഉറക്കത്തിലേക്കു വീഴുകയും ചെയ്തു.
അയാൾ ഉറങ്ങിയപ്പോൾ ഭീകരമായ ഇരുട്ടു
പരന്നു. 13അനന്തരം യഹോവ അബ്രാമിനോടു
പറഞ്ഞു, "ഇതെല്ലാം നീ അറിയണം: നിന്റെ
പിൻഗാമികൾ അവരുടേതല്ലാത്ത രാജ്യത്തു
വസിക്കാൻ പോകുകയാണ്. അവരവിടെ
അന്യരെപ്പോലെ കഴിയും. അന്നാട്ടുകാർ
അവരെ നാനൂറു വർഷത്തേക്ക് അടിമകളാ
ക്കുകയും അവരോടു ക്രൂരതകാട്ടുകയും ചെ
യ്യും. 14പക്ഷേ അവരെ അടിമകളാക്കിയ രാജ്യ
ത്തെ ഞാൻ ശിക്ഷിക്കും. നിന്റെ ജനത അവിടം
വിട്ടു പോകുകയും ഒരുപാട് നല്ല സാധനങ്ങൾ
കൂടെ കൊണ്ടുപോവുകയും ചെയ്യും.
15"നീ വളരെ വയസ്സാകുന്നതുവരെ ജീവി
ക്കും. സമാധാനത്തോടെ നീ മരിക്കും. നിന്റെ
കുടുംബത്തോടൊത്ത് നിന്നെയും സംസ്കരി
ക്കും. 16നാലു തലമുറകൾക്കു ശേഷം നിന്റെ
ജനത ഈ ദേശത്തേക്കു തിരിച്ചു വരും. ആ
സമയം, നിന്റെ ജനത അമോര്യരെ തോല്പിക്കും.
അവിടെ താമസിക്കുന്ന അമോര്യരെ ശിക്ഷി
ക്കാൻ ഞാൻ നിന്റെ ജനതയെ ഉപയോഗി
ക്കും. ഇത് ഭാവിയിലെ കാര്യമാണ്, കാരണം
അമോര്യർ ഇപ്പോൾ ശിക്ഷിക്കപ്പെടുവാൻ തക്ക
വണ്ണം ദുഷ്ടരായിത്തീർന്നിട്ടില്ല."
17സൂര്യൻ അസ്തമിച്ചപ്പോൾ വലിയ ഇരുട്ടു
പരന്നു. ചത്ത മൃഗങ്ങൾ രണ്ടു കഷണങ്ങളായി
അപ്പോഴും അവിടെ കിടപ്പുണ്ടായിരുന്നു. ആ
സമയം പുകയുന്ന ഒരു അഗ്നിസ്തംഭം ചത്ത
മൃഗങ്ങളുടെ കഷണങ്ങൾക്കിടയിലൂടെ കടന്നു
പോയി.
18അങ്ങനെ അന്ന് യഹോവ അബ്രാമിന്
വാഗ്ദാനം നൽകുകയും ഒരു കരാറുണ്ടാക്കു
കയും ചെയ്തു. യഹോവ പറഞ്ഞു, "ഞാൻ
ഈ ദേശം നിന്റെ പിൻഗാമികൾക്കു നൽകും.
ഈജിപ്തുനദിക്കും യൂഫ്രട്ടീസ് മഹാനദി
ക്കുമിടയിലുള്ള ദേശം ഞാനവർക്കു നൽകും.
19കേന്യർ, കെനിസ്യർ, കദ്മോന്യർ, 20ഹിത്യർ,
പെരിസ്യർ, രെഫായീമ്യർ, 21അമോര്യർ, കനാ
ന്യർ, ഗിർഗ്ഗശ്യർ, യെബൂസ്യർ, എന്നിവരുടെ
ദേശമാണിത്."

## ഹാഗാർ എന്ന ഭൃത്യ

16 സാറായി ആയിരുന്നു അബ്രാമിന്റെ
ഭാര്യ. അവൾക്കും അബ്രാമിനും കുട്ടിക
ളുണ്ടായിരുന്നില്ല. സാറായിക്ക് ഈജിപ്തുകാരി
യായ ഭൃത്യയുണ്ടായിരുന്നു. ഹാഗാർ എന്നായി
രുന്നു അവളുടെ പേര്. 2സാറായി അബ്രാ
മിനോടു പറഞ്ഞു, "കുട്ടികളെ പ്രസവിക്കാൻ
യഹോവ ഇതുവരെ എന്നെ അനുവദിച്ചില്ല.
അതിനാൽ എന്റെ ഭൃത്യ ഹാഗാരിനോടൊപ്പം
പോകൂ. അവളിൽനിന്നുണ്ടാകുന്ന കുഞ്ഞിനെ
ഞാനെന്റെ സ്വന്തം കുഞ്ഞിനെപ്പോലെ
സ്വീകരിച്ചുകൊള്ളാം."
അബ്രാം തന്റെ പത്നി സാറായിയെ അനുസ
രിച്ചു. 3അബ്രാം കനാൻദേശത്തു പത്തുവർഷം
താമസിച്ചതിനു ശേഷമായിരുന്നു അത്. സാറാ
യി തന്റെ ഭർത്താവായ അബ്രാമിന് ഈജി
പ്തിൽനിന്നുള്ള തന്റെ ഭൃത്യയായിരുന്ന ഹാഗാ
രിനെ നൽകുകയും ചെയ്തു.
4ഹാഗാർ അബ്രാമിൽനിന്നും ഗർഭം ധരിച്ചു.
അതു മനസ്സിലാക്കിയപ്പോൾ ഹാഗാരിന് അഭി
മാനം തോന്നുകയും തന്റെ യജമാനത്തിയെ
ക്കാൾ ശ്രേഷ്ഠയാണു താനെന്ന തോന്നൽ അവ
ൾക്കുണ്ടാകുകയും ചെയ്തു. 5പക്ഷേ സാറായി
അബ്രാമിനോടു പറഞ്ഞു, "എന്റെ ഭൃത്യയി
പ്പോൾ എന്നെ വെറുക്കുന്നു. ഇതിനു ഞാൻ
നിങ്ങളെ കുറ്റപ്പെടുത്തുന്നു. അവളെ ഞാൻ
നിങ്ങൾക്കു തന്നു. അവൾ ഗർഭിണിയായി.
അപ്പോൾ അവൾ എന്നെക്കാൾ ശ്രേഷ്ഠയെന്നു
കരുതുകയും ചെയ്തു. ഞങ്ങളിലാരാണു ശരി
യെന്നു യഹോവ നിശ്ചയിക്കണമെന്നാണെ
ന്റെ ആഗ്രഹം."
6പക്ഷേ അബ്രാം സാറായിയോടു പറഞ്ഞു,
"നീ ഹാഗാരിന്റെ യജമാനത്തിയാകുന്നു. നിന
ക്കവളോടു നിന്റെയിഷ്ടമനുസരിച്ച് പ്രവർ
ത്തിക്കാം." അതിനാൽ സാറായി ഹഗാരിനെ
ശിക്ഷിച്ചു. ഹാഗാർ ദൂരേക്ക് ഓടിപ്പോവുകയും
ചെയ്തു.

## ഹാഗാരിന്റെ പുത്രൻ യിശ്മായേൽ

7മരുഭൂമിയിലെ ഒരു നീരുറവയ്ക്കു സമീപം
വച്ച് ഹാഗാരിനെ യഹോവയുടെ ദൂതൻ കണ്ടു.
ശൂരിലേക്കുള്ള മാർഗ്ഗമദ്ധ്യേ ആയിരുന്നു അത്.
8ദൂതൻ പറഞ്ഞു, "ഹാഗാർ, നീ സാറായിയുടെ
ഭൃത്യയാണ്. പിന്നെന്താണിവിടെ നിൽക്കുന്നത്?
നീ എങ്ങോട്ടാണു പോകുന്നത്?"
ഹാഗാർ പറഞ്ഞു, "ഞാൻ സാറായിയിൽ
നിന്നും ഓടി അകലുകയാണ്."
9യഹോവയുടെ ദൂതൻ ഹാഗാരിനോടു പറ
ഞ്ഞു, "സാറായി നിന്റെ യജമാനത്തിയാണ്.
അവളുടെ വീട്ടിലേക്കു മടങ്ങി അവളെ അനു
സരിക്കുക." 10യഹോവയുടെ ദൂതൻ ഹാഗാരി
നോടു തുടർന്നു പറഞ്ഞു, "നിന്നിൽനിന്ന്
അനേകം പേർ ജനിക്കും. നിന്റെ സന്തതി
പരമ്പരകൾ എണ്ണിയാലൊടുങ്ങാത്തത്രയാകും."
11യഹോവയുടെ ദൂതൻ വീണ്ടും പറഞ്ഞു,
"ഹാഗാർ, ഇപ്പോൾ നീ ഗർഭിണിയാണ്, നീ
ഒരാൺകുഞ്ഞിനെ പ്രസവിക്കും. അവനു
യിശ്മായേൽ എന്നു പേരിടണം, കാരണം നീ
അവഹേളിക്കപ്പെട്ടുവെന്ന് യഹോവ അറിഞ്ഞു.
അവൻ നിന്നെ സഹായിക്കുകയും ചെയ്യും.
12അവൻ ഒരു കാട്ടുകഴുതയെപ്പോലിരിക്കും.
അവൻ തികച്ചും സ്വതന്ത്രനായിരിക്കും. അവൻ
എല്ലാവർക്കും എതിരായിരിക്കും. എല്ലാവരും
അവനും എതിരായിരിക്കും. അവൻ ഒരു സ്ഥല
ത്തുനിന്നും മറ്റൊരു സ്ഥലത്തേക്കു മാറിക്കൊ
ണ്ടിരിക്കുകയും, തന്റെ സഹോദരന്മാരുടെ
അടുത്ത് താവളമടിക്കുകയും ചെയ്യുമെങ്കിലും
അവൻ അവർക്കും എതിരായിരിക്കും."
13യഹോവ ഹാഗാരിനോടു സംസാരിച്ചു.
ഹാഗാർ ദൈവത്തെ ഒരു പുതിയ പേരിൽ
വിളിച്ചു. അവൾ അവനോടു പറഞ്ഞു, "നീ
എന്നെ കാണുന്ന ദൈവമാകുന്നു." അവൾ
ഇങ്ങനെ പറയാൻ കാരണം, "ഈ സ്ഥലത്തു
പോലും ദൈവം എന്നെ കാണുകയും എന്നെ
ശ്രദ്ധിക്കുകയും ചെയ്യുന്നു!" എന്നവൾ കരുതിയ
താണ്. 14അതിനാൽ ആ ജലാശയത്തിന് ബേർ-
ലഹായീ- രോയി എന്നു പേർ വന്നു. കാദേ
ശിനും ബേരെദിനും മദ്ധ്യേയായിരുന്നു അത്.
15ഹാഗാർ അബ്രാമിന്റെ കുട്ടിയെ പ്രസ
വിച്ചു. അബ്രാം കുട്ടിക്ക് യിശ്മായേൽ എന്നു
പേരുമിട്ടു. 16ഹാഗാരിൽ യിശ്മായേൽ ജനിച്ച

പ്പോൾ അബ്രാമിന് എൺപത്താറു വയസ്സാ
യിരുന്നു.

### പരിച്ഛേദനം കരാറിൻെറ അടയാളം

17 അബ്രാമിൻെറ തൊണ്ണൂറ്റിയൊമ്പതാം
വയസ്സിൽ യഹോവ അവനു പ്രത്യക്ഷ
പ്പെട്ടു. യഹോവ പറഞ്ഞു, "ഞാൻ സർവ്വശക്ത
നായ ദൈവമാകുന്നു.* എനിക്കു വേണ്ടി ഇക്കാ
ര്യങ്ങൾ ചെയ്യുക: എന്നെ അനുസരിച്ച് ശരി
യായ മാർഗ്ഗത്തിൽ ജീവിക്കുക, 2നീ അങ്ങനെ
ചെയ്താൽ ഞാൻ നമുക്കിടയിൽ ഒരു കരാറു
ണ്ടാക്കാം. നിൻെറ ജനതയെ ഒരു വലിയ ജനത
യാക്കുമെന്നു ഞാൻ വാഗ്ദാനം ചെയ്യും."

3അപ്പോൾ അബ്രാം ദൈവത്തിനു മുമ്പിൽ
മുട്ടുകുത്തി. ദൈവം അവനോടു പറഞ്ഞു,
4"നമ്മുടെ കരാറിലെ എൻെറ ഭാഗം ഇതാണ്:
നിന്നെ ഞാൻ അനേകം ജനതകളുടെ പിതാ
വാക്കും. 5നിൻെറ പേരു ഞാൻ മാറ്റും-നിൻെറ
പേർ ഇനി അബ്രാം എന്നായിരിക്കില്ല, അബ്രാ
ഹാം എന്നായിരിക്കും. അനേകം ജനതകളുടെ
പിതാവാകുന്നതിനാലാണ് നിനക്ക് ഞാൻ ഈ
പേരു നൽകിയത്. 6ഞാൻ നിനക്ക് അനേകമ
നേകം പിൻഗാമികളെ നൽകും. നിന്നിൽനിന്നും
പുതിയ ജനതകളുണ്ടാകും. നിന്നിൽനിന്നും
രാജാക്കന്മാരുണ്ടാകും. 7നിനക്കും എനിക്കുമിട
യിൽ ഞാനൊരു കരാറുണ്ടാക്കുകയും ചെയ്യും.
ഈ കരാർ നിൻെറ എല്ലാ പിൻഗാമികൾക്കും
കൂടി വേണ്ടിയാണ്. ഈ കരാർ നിത്യമായി
തുടരും. ഞാൻ നിങ്ങളുടെയും നിങ്ങളുടെ
സകല പിൻഗാമികളുടെയും ദൈവമായിരി
ക്കും. 8ഈ ദേശം ഞാൻ നിനക്കും നിൻെറ
പിൻഗാമികൾക്കുമായി നൽകുകയും ചെയ്യും.
നീയിപ്പോൾ സഞ്ചരിക്കുന്ന കനാൻദേശം
ഞാൻ നിനക്കു തരും. എന്നെന്നേക്കുമായി ഞാൻ
നിനക്ക് ഈ ദേശം തരും. ഞാൻ നിൻെറ ദൈ
വമായിരിക്കുകയും ചെയ്യും."

9ദൈവം അബ്രാഹാമിനോടു പറഞ്ഞു, "ഇനി
കരാറിലെ നിൻെറ ഭാഗം ഇതാകുന്നു. നീയും
നിൻെറ പിൻഗാമികളും എൻെറ കരാർ അനു
സരിക്കും. 10നീ അനുസരിക്കേണ്ട കരാർ ഇതാ
ണ്. നീയും ഞാനും തമ്മിലുള്ള കരാർ. ഇതു
നിൻെറ പിൻഗാമികൾക്കും കൂടിയുള്ളതാണ്.
ജനിക്കുന്ന എല്ലാ ആൺകുട്ടികളും പരിച്ഛേ
ദനം നടത്തിയിരിക്കണം. 11നമ്മൾക്കിടയിലുള്ള
കരാർ നിങ്ങൾ പാലിക്കുന്നു എന്നതിനുള്ള അട
യാളമായി നിങ്ങൾ അഗ്രചർമ്മം മുറിക്കണം.
12ആൺകുട്ടിക്ക് എട്ടു ദിവസം പ്രായമാകു
മ്പോൾ നിങ്ങൾ അവൻെറ പരിച്ഛേദനം നട
ത്തണം. നിൻെറ ജനതയിൽ പിറക്കുന്നവരും
നിങ്ങളുടെ അടിമകളായിരിക്കുന്നവരും ആൺ
കുട്ടികളെ പരിച്ഛേദനം നടത്തണം.

13അങ്ങനെ നിൻെറ ജനതയിൽപ്പെട്ട എല്ലാ
ആൺകുട്ടികളും പരിച്ഛേദനം ചെയ്യണം.
നിൻെറ കുലത്തിൽ പിറക്കുന്നവരോ അടിമയാ
യിക്കൊണ്ടു വരുന്നവരോ ആയ എല്ലാ കുട്ടിക
ളുടെയും പരിച്ഛേദനം നടത്തണം. 14അബ്രാ
ഹാമേ, എനിക്കും നിനക്കും ഇടയിലുള്ള കരാർ
ഇതാണ്: പരിച്ഛേദനം ഏൽക്കാത്ത ഏതൊരു
പുരുഷനും തൻെറ ജനതയിൽ നിന്നും വേർപെ
ടുത്തപ്പെടും. എന്തുകൊണ്ടെന്നാൽ അയാൾ
എൻെറ കരാർ ലംഘിച്ചിരിക്കുന്നു."

### യിസ്ഹാക്ക്-വാഗ്ദത്തപുത്രൻ

15ദൈവം അബ്രാഹാമിനോടു പറഞ്ഞു,
"നിൻെറ പത്നിയായ സാറായിയ്ക്കും ഞാൻ
പുതിയൊരു പേരു നൽകും. സാറാ എന്നായി
രിക്കും അത്. 16ഞാനവളെ അനുഗ്രഹിക്കും. അവ
ൾക്കു ഞാനൊരു പുത്രനെ നൽകും. നീയായി
രിക്കും അവൻെറ പിതാവ്. അവൾ അനേകം
പുതിയ ജനതകളുടെ അമ്മയായിത്തീരും.
രാഷ്ട്രങ്ങളുടെ രാജാക്കന്മാർ അവളിൽനിന്നും
വരും. 17ദൈവത്തോടുള്ള ആദരവു കാണിക്കാൻ
അബ്രാഹാം തൻെറ മുഖം ഭൂമിയിലേക്കു
കുനിച്ചു. പക്ഷേ അവൻ ചിരിക്കുകയും സ്വയം
പറയുകയും ചെയ്തു, "എനിക്കു നൂറു വയ
സ്സായി, ഒരു പുത്രനുണ്ടാകാൻ കഴിയുകയില്ല.
സാറായ്ക്ക് തൊണ്ണൂറു വയസ്സുമായി. അവ
ൾക്കും കുട്ടിയുണ്ടാകയില്ല."

18അപ്പോൾ അബ്രാഹാം ദൈവത്തോടു പറ
ഞ്ഞു, "യിശ്മായേൽ ജീവിച്ചിരുന്ന് നിന്നെ
സേവിക്കട്ടെ."

19ദൈവം പറഞ്ഞു, "അല്ല! സാറയ്ക്കൊരു
പുത്രനുണ്ടാകുമെന്ന് ഞാൻ പറയുന്നു. അവനു
നീ യിസ്ഹാക്ക് എന്നു പേരിടണം. അവനു
മായി ഞാനെൻെറ കരാറുണ്ടാക്കും. ഈ കരാർ
അവൻെറ പിൻഗാമികൾക്കായി എക്കാലവും
നിലനിൽക്കും.

20"യിശ്മായേലിനെപ്പറ്റി നീ പറഞ്ഞതു
ഞാൻ കേട്ടു. അവനെ ഞാനനുഗ്രഹിക്കും.
അവനും അനേകം സന്തതികളുണ്ടാകും. അവൻ
പന്ത്രണ്ടു മഹാനേതാക്കളുടെ പിതാവായി
ത്തീരും. അവൻെറ കുടുംബം ഒരു മഹാജനതയാ
യിത്തീരും. 21പക്ഷേ യിസ്ഹാക്കുമായിട്ടായി
രിക്കും ഞാനെൻെറ കരാറുണ്ടാക്കുക. സാറാ
യ്ക്കുണ്ടാകുന്ന പുത്രൻ യിസ്ഹാക്കായിരിക്കും.
അടുത്ത വർഷം ഇതേ സമയം ആ പുത്രനു
ണ്ടാകും."

22അബ്രാഹാമുമായുള്ള സംഭാഷണം കഴി
ഞ്ഞയുടൻ ദൈവം സ്വർഗ്ഗത്തിലേക്കുപോയി.
23തൻെറ കുടുംബത്തിൽപെട്ട എല്ലാ പുരുഷന്മാ
രുടെയും ആൺകുട്ടികളുടെയും പരിച്ഛേദനം
നടത്താൻ ദൈവം അബ്രാഹാമിനോടു കല്പി
ച്ചു. അതിനാൽ അബ്രാഹാം യിശ്മായേലി
നേയും തൻെറ ഭവനത്തിൽ ജനിച്ച എല്ലാ
അടിമകളെയും വിളിച്ചുകൂട്ടി. പണം കൊടു
ത്തുവാങ്ങിയ അടിമകളെയും അബ്രാഹാം
വിളിച്ചുകൂട്ടി. അബ്രാഹാമിൻെറ കുടുംബ
ത്തിലെ സകല പുരുഷന്മാരും ആൺകുട്ടികളും
അവിടെ ഒത്തുകൂടുകയും എല്ലാവരും പരി
ച്ഛേദിക്കപ്പെടുകയും ചെയ്തു. ദൈവം അവ
നോടു പറഞ്ഞപ്രകാരം എല്ലാവരും ആ ദിവ
സം പരിച്ഛേദിക്കപ്പെട്ടു.

24പരിച്ഛേദിക്കപ്പെടുമ്പോൾ അബ്രാഹാ
മിനു തൊണ്ണൂറ്റിയൊമ്പതു വയസ്സായിരുന്നു.
25പുത്രനായ യിശ്മായേലിനു പതിമൂന്നു വയ
സ്സും. 26അബ്രാഹാമും പുത്രനും ഒരേ ദിവസ
മാണ് പരിച്ഛേദിക്കപ്പെട്ടത്. 27അബ്രാഹാമി
ൻെറ വീട്ടിലെ എല്ലാ പുരുഷന്മാരും അതേ
ദിവസം പരിച്ഛേദിക്കപ്പെട്ടു. ആ വീട്ടിൽ
ജനിച്ചവരും പണം കൊടുത്തു വാങ്ങപ്പെട്ടവ
രുമായ എല്ലാ അടിമകളും അന്ന് പരിച്ഛേദി
ക്കപ്പെട്ടു.

### മൂന്നു സന്ദർശകർ

18 പിന്നീട്, യഹോവ വീണ്ടും അബ്രാ
ഹാമിനു പ്രത്യക്ഷപ്പെട്ടു. മമ്രേയുടെ

---

**സർവ്വശക്തനായ ദൈവം** "ഏൽ-ശദ്ദായി" എന്നു വാച്യാർത്ഥം.

ഓക്കു മരങ്ങൾക്കു സമീപം താമസിക്കുകയായി
രുന്നു അബ്രാഹാം. ഒരു ദിവസം ഏറ്റവും ചൂടു
കൂടിയിരുന്ന സമയത്ത് അബ്രാഹാം തന്റെ
കൂടാരത്തിന്റെ വാതിൽക്കൽ ഇരിക്കുകയായി
രുന്നു. 2അബ്രാഹാം തലയുയർത്തി നോക്കിയ
പ്പോൾ തനിക്കു മുമ്പിൽ മൂന്നുപേർ നിൽക്കു
ന്നതു കണ്ടു. അവരെ കണ്ടപ്പോൾ അബ്രാഹാം
അവരുടെ അടുത്തു ചെന്നു മുട്ടുകുത്തി.
3അബ്രാഹാം പറഞ്ഞു, “യജമാനന്മാരേ, നിങ്ങ
ളുടെ സേവകനായ എന്നോടൊത്ത് അല്പനേരം
തങ്ങിയാലും. 4അവിടുത്തെ പാദങ്ങൾ കഴു
കാൻ ഞാൻ വെള്ളം കൊണ്ടുവരാം. ഈ മരത്ത
ണലിൽ നിങ്ങൾക്കു വിശ്രമിക്കാം. 5ഞാൻ നിങ്ങ
ൾക്കു കുറെ ഭക്ഷണം കൊണ്ടു വരാം. നിങ്ങൾ
ക്കതു വേണ്ടത്ര കഴിക്കാം. എന്നിട്ട് യാത്ര
തുടരാം.”

അവർ മൂന്നു പേരും അപ്രകാരം സമ്മതിച്ചു
കൊണ്ടു പറഞ്ഞു, “അതു കൊള്ളാം, നീ പറയു
മ്പോലെ ഞങ്ങൾ ചെയ്യാം.”
6അബ്രാഹാം കൂടാരത്തിലേക്ക് ഓടി. അബ്രാ
ഹാം സാറായോടു പറഞ്ഞു, “വേഗം ഗോതമ്പു
കൊണ്ട് മൂന്നു കഷണം അപ്പം ഉണ്ടാക്കൂ.”
7എന്നിട്ട് അബ്രാഹാം തന്റെ കന്നുകാലിയുടെ
അടുത്തേക്ക് ഓടി. അതിൽ ഏറ്റവും ചെറുപ്പ
മായ കാളക്കുട്ടിയെ പിടിച്ച് തന്റെ ഭൃത്യന്റെ
കയ്യിൽ കൊടുത്തു. കാളക്കുട്ടിയെ വേഗം
കൊന്നു ഭക്ഷണം പാകം ചെയ്യാൻ അബ്രാഹാം
ഭൃത്യനോടു പറഞ്ഞു. 8ഇറച്ചിയും പാലും പാൽ
ക്കട്ടിയും അബ്രാഹാം മൂന്നുപേരുടെയും
മുമ്പിൽ കൊണ്ടു വച്ചു. എന്നിട്ട് അവർ മരച്ചു
വട്ടിൽ ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ
അബ്രാഹാം അവർക്കു വിളമ്പാൻ സന്നദ്ധ
നായി നിന്നു.
9അപ്പോൾ അവർ അബ്രാഹാമിനോടു
ചോദിച്ചു, “നിന്റെ ഭാര്യ സാറാ എവിടെ?”
അബ്രാഹാം പറഞ്ഞു, “അവൾ കൂടാരത്തി
ലുണ്ട്.”
10അപ്പോൾ യഹോവ പറഞ്ഞു, “വസന്തകാ
ലത്തു ഞാൻ വീണ്ടും വരും. അപ്പോൾ, നിന്റെ
ഭാര്യ സാറായ്ക്ക് ഒരു പുത്രനുണ്ടായിരിക്കും.”
കൂടാരത്തിനുള്ളിലിരുന്ന് ഇതെല്ലാം കേൾക്കു
കയായിരുന്നു സാറാ. 11അബ്രാഹാമിനും സാറാ
യ്ക്കും വളരെ പ്രായമായിരുന്നു. കുട്ടികളുണ്ടാ
കുന്ന ശരിയായ പ്രായമൊക്കെ സാറായ്ക്ക്
കഴിഞ്ഞിരുന്നു.
12അതിനാൽ താൻ കേട്ടതൊന്നും സാറാ
വിശ്വസിച്ചില്ല. അവൾ സ്വയം ചിരിച്ചുകൊ
ണ്ടു പറഞ്ഞു, “എനിക്കും എന്റെ ഭർത്താവിനും
വയസ്സായി. എനിക്കു കുഞ്ഞുങ്ങളുണ്ടാകുന്ന
പ്രായവും കഴിഞ്ഞു.”
13അപ്പോൾ യഹോവ അബ്രാഹാമിനോടു
പറഞ്ഞു, “സാറാ ചിരിക്കുകയും തനിക്കു കുട്ടി
കളുണ്ടാകുന്ന പ്രായം കഴിഞ്ഞുവെന്നു പറയു
കയും ചെയ്തു. 14യഹോവയ്ക്കു സാദ്ധ്യമ
ല്ലാത്ത എന്തെങ്കിലും കാര്യമുണ്ടോ? ഇല്ല! വസ
ന്തകാലത്തു ഞാൻ വീണ്ടും വരും. നിന്റെ
ഭാര്യ സാറായ്ക്ക് ഒരു കുഞ്ഞുണ്ടായിരിക്കും.”
15പക്ഷേ സാറാ പറഞ്ഞു, “ഞാൻ ചിരി
ച്ചില്ല!” (ഭയം മൂലമാണ് അവളിതു പറഞ്ഞത്.)
എന്നാൽ യഹോവ പറഞ്ഞു, “അതു സത്യമല്ലെ
ന്നെനിക്കറിയാം. നീ ചിരിച്ചു!”
16അപ്പോൾ മൂന്നു പേരും പോകാനെഴു
ന്നേറ്റു. അവർ സൊദോമിനുനേരെ നോക്കി
ക്കൊണ്ട് ആ ദിശയെ ലക്ഷ്യമാക്കി നടക്കാൻ
ആരംഭിച്ചു. അവർക്കു വഴി കാണിക്കാൻ അബ്രാ
ഹാമും അവരോടൊപ്പം പോയി.

## ദൈവവുമായി അബ്രാഹാമിന്റെ വിലപേശൽ

17യഹോവ സ്വയം പറഞ്ഞു, “ഞാനിനി
ചെയ്യാൻ പോകുന്ന കാര്യം അബ്രാഹാമി
നോടു മറയ്ക്കണമോ? 18അബ്രാഹാം ഒരു ശക്ത
മായ മഹാരാഷ്ട്രമാകാൻ പോകുന്നു. ഭൂമി
യിലെ ജനത അവൻ മൂലം അനുഗ്രഹിക്കപ്പെടു
കയും ചെയ്യും. 19അബ്രാഹാമുമായി ഞാൻ
ഒരു വിശേഷപ്പെട്ട കരാർ ഉണ്ടാക്കിയിട്ടുണ്ട്.
യഹോവ കല്പിക്കുന്ന വഴിയേ ജീവിക്കാൻ
അവൻ തന്റെ മക്കളോടും പിൻഗാമികളോടും
കല്പിക്കുന്നതിനാണ് ഞാനങ്ങനെ ചെയ്തത്.
നീതിയും ന്യായവും പാലിച്ച് അവർ ജീവി
ക്കുന്നതിനാണ് ഞാനങ്ങനെ ചെയ്തത്.
അപ്പോൾ യഹോവയായ എനിക്ക്, ഞാനവനു
വാഗ്ദാനം ചെയ്തതൊക്കെ നൽകാനാകു
മല്ലോ.”
20അനന്തരം യഹോവ പറഞ്ഞു, “സൊദോ
മിന്റെയും ഗൊമോരയുടെയും അട്ടഹാസം
ഉയരുന്നതു ഞാൻ കേട്ടിരിക്കുന്നു.* അവിടെ
ദുഷ്ടന്മാർ വസിക്കുന്നു. അവരുടെ പാപം
കൊടിയതാകുന്നു. 21അതിനാൽ ഞാൻ താഴോ
ട്ടിറങ്ങിച്ചെന്ന്, കാര്യങ്ങൾ കേട്ടിടത്തോളം ഭീക
രമാണോ എന്നു നോക്കട്ടെ. അപ്പോൾ മാത്രമേ
അതെനിക്കു നിശ്ചയമാകയുള്ളൂ.”
22അതിനാൽ മൂന്നു പുരുഷന്മാരും സൊദോ
മിലേക്കു നടക്കാൻ തുടങ്ങി. എന്നാൽ
അബ്രാഹാം അവിടെ യഹോവയുടെ മുമ്പിൽ
നിന്നു. 23അനന്തരം അബ്രാഹാം യഹോവയെ
സമീപിച്ചു ചോദിച്ചു, “യഹോവേ, ദുഷ്ട
ന്മാരെ നശിപ്പിക്കുമ്പോൾ അങ്ങ് നല്ലവരേയും
നശിപ്പിക്കുമോ? 24ആ നഗരത്തിൽ അമ്പതു
നല്ലവരുണ്ടെങ്കിലോ? എങ്കിലും അങ്ങ് ആ
നഗരം നശിപ്പിക്കുമോ? തീർച്ചയായും അവിടെ
ജീവിക്കുന്ന അമ്പതു നീതിമാന്മാർ മൂലം നീ
ആ നഗരത്തെ രക്ഷിക്കും. 25തീർച്ചയായും നീ
ആ നഗരം നശിപ്പിക്കില്ല. ദുഷ്ടന്മാരെ കൊ
ല്ലാൻ നീ അമ്പതു നീതിമാന്മാരെ കൊല്ലരുത്.
ഇരുകൂട്ടരും കൊല്ലപ്പെട്ടാൽ നീതിമാന്മാരും
ദുഷ്ടന്മാരും ഒരുപോലാകും- അവർ ഇരുകൂട്ടരും
ശിക്ഷിക്കപ്പെടുകയാണല്ലോ. ഭൂമിയുടെ മുഴു
വൻ വിധികർത്താവാണല്ലോ നീ. ശരിയായത്
നീ ചെയ്യുമെന്ന് എനിക്കറിയാം.”
26അപ്പോൾ യഹോവ പറഞ്ഞു, “സൊദോം
നഗരത്തിൽ എനിക്കു അമ്പതു നീതിമാന്മാരെ
കാണാനായാൽ ആ നഗരത്തെ മുഴുവൻ ഞാൻ
രക്ഷിക്കും.”
27അപ്പോൾ അബ്രാഹാം പറഞ്ഞു, “അങ്ങ
യോടു താരതമ്യപ്പെടുത്തുമ്പോൾ, യഹോവേ,
ഞാൻ വെറും പൊടിയും ചാരവും മാത്രം.
പക്ഷേ ഞാൻ അങ്ങയോടു ചോദിക്കാൻ മുതി
രുന്നു. 28അഞ്ചു നീതിമാന്മാർ കുറവുണ്ടെങ്കി
ലോ? ആ നഗരത്തിൽ നാല്പത്തഞ്ചു നീതിമാ
ന്മാരേയുള്ളുവെങ്കിൽ എന്തു ചെയ്യും? ആ
അഞ്ചു പേർക്കു വേണ്ടി നീ ഈ നഗരം നശി
പ്പിക്കുമോ?”

**സൊദോമിന്റെയും ... കേട്ടിരിക്കുന്നു** സൊദോമിലെയും ഗൊമോരയിലെയും ദുഷ്ടന്മാരാൽ പീഡിപ്പിക്കപ്പെട്ട ജനങ്ങളുടെ നിലവിളിയായിരുന്നു ഇത്.

യഹോവ പറഞ്ഞു, “നാൽപ്പത്തഞ്ചു നീതിമാ
ന്മാരെ അവിടെ കണ്ടാൽ ഞാൻ ആ നഗരം
നശിപ്പിക്കില്ല.”
29അബ്രാഹാം വീണ്ടും പറഞ്ഞു,“നാല്പതു
നീതിമാന്മാരെ മാത്രം അവിടെ കണ്ടാൽ അങ്ങ്
ആ നഗരം നശിപ്പിക്കുമോ?”
യഹോവ പറഞ്ഞു, “നാല്പതു നീതിമാന്മാരെ
കാണാനായാൽ ഞാൻ ആ നഗരം നശിപ്പി
ക്കില്ല.”
30അപ്പോൾ അബ്രാഹാം പറഞ്ഞു, “യഹോ
വേ, ദയവായി എന്നോടു ദേഷ്യം തോന്നരുതേ,
ഞാനങ്ങയോട് ഇത്രയും കൂടി ചോദിക്കട്ടെ:
മുപ്പതു നീതിമാന്മാർ മാത്രമേയുള്ളുവെങ്കിൽ
അങ്ങ് ആ നഗരം നശിപ്പിക്കുമോ?” യഹോവ
പറഞ്ഞു, “മുപ്പതു നീതിമാന്മാരെക്കണ്ടാൽ
ഞാൻ ആ നഗരം നശിപ്പിക്കില്ല.”
31അബ്രാഹാം പറഞ്ഞു, “യഹോവേ, ദയ
വായി ഒന്നു കൂടി ചോദിക്കാൻ എന്നെ അനു
വദിക്കൂ. അവിടെ ഇരുപതു നീതിമാന്മാരേ
ഉള്ളുവെങ്കിലോ?”
യഹോവ പറഞ്ഞു, “ഇരുപതു നീതിമാന്മാരെ
കണ്ടാൽ ഞാൻ ആ നഗരം നശിപ്പിക്കില്ല.”
32അപ്പോൾ അബ്രാഹാം ചോദിച്ചു,
“യഹോവേ എന്നോടു ദേഷ്യമുണ്ടാകരുത്, ഒരു
ചോദ്യം കൂടി ചോദിക്കാൻ എന്നെ അനുവ
ദിക്കൂ. പത്തു നീതിമാന്മാരെക്കണ്ടാൽ അങ്ങ്
എന്തു ചെയ്യും?” യഹോവ പറഞ്ഞു, “നീതിമാ
ന്മാരായ പത്തു പേർ നിമിത്തം ഞാൻ ആ
നഗരം നശിപ്പിക്കില്ല.”
33യഹോവ അബ്രാഹാമിനോടു സംസാരി
ക്കുന്നത് അവസാനിപ്പിച്ച് അവിടം വിട്ടു
പോയി. അബ്രാഹാം തന്റെ വീട്ടിലേക്കു മട
ങ്ങുകയും ചെയ്തു.

## ലോത്തിന്റെ സന്ദർശകർ

19 അന്നു വൈകുന്നേരം രണ്ടു ദൂതന്മാർ
സൊദോംനഗരത്തിലേക്കു വന്നു. നഗരക
വാടത്തിനടുത്ത് ഇരിക്കുകയായിരുന്ന ലോത്ത്
ദൂതന്മാരെ കണ്ടു. പട്ടണത്തിലെ ചില വഴി
പോക്കരായിരിക്കാമവരെന്നാണ് ലോത്ത് കരു
തിയത്. ലോത്ത് എഴുന്നേറ്റ് അവരുടെ അടുത്തെ
ത്തി നിലത്തുനമിച്ചു. 2ലോത്തു പറഞ്ഞു, “യജ
മാനന്മാരേ, എന്റെ ഭവനത്തിലേക്കു വന്ന്
എന്റെ ശുശ്രൂഷ സ്വീകരിച്ചാലും. അവിടെ
നിങ്ങൾക്ക് കാലുകൾ കഴുകി രാത്രി തങ്ങാം.
എന്നിട്ട് നാളെ നിങ്ങൾക്ക് യാത്ര തുടരാം.”
ദൂതന്മാർ മറുപടി പറഞ്ഞു, “ഇല്ല, ഞങ്ങൾ
ആ ചത്വരത്തിൽ വിശ്രമിച്ചു കൊള്ളാം.”
3എന്നാൽ ലോത്ത് അവരെ തന്റെ വീട്ടി
ലേക്കു വരാൻ നിർബന്ധിച്ചുകൊണ്ടേയി
രുന്നു. ഒടുവിൽ ദൂതന്മാർ സമ്മതിച്ചു. അവർ
ലോത്തിന്റെ വീട്ടിലേക്കു പോയി. ലോത്ത്
അവർക്കു കുടിക്കാൻ കൊടുത്തു. ലോത്ത് ദൂത
ന്മാർക്ക് ഏതാനും അപ്പം ഉണ്ടാക്കിക്കൊടുത്തു,
അവർ അതു തിന്നു.
4ആ വൈകുന്നേരം കിടക്കാറാകുന്നതിനു
മുമ്പ് പട്ടണത്തിന്റെ എല്ലാ ഭാഗത്തുനിന്നു
മുള്ള യുവാക്കളും വൃദ്ധന്മാരുമടങ്ങുന്ന പുരുഷ
ന്മാർ ലോത്തിന്റെ വീട്ടിലേക്കു വന്നു.
സൊദോം നിവാസികൾ ലോത്തിന്റെ വീടിനു
ചുറ്റും നിന്ന് ലോത്തിനെ വിളിച്ചു ചോദിച്ചു,
5“നിന്റെ വീട്ടിലേക്ക് ഇന്നുരാത്രി വന്ന ആ
രണ്ടുപേർ എവിടെ? അവരെ പുറത്തേക്കു
വിടുക. ഞങ്ങൾക്കവരുമായി ലൈംഗികമായി
ബന്ധപ്പെടണം.”
6ലോത്ത് പുറത്തേക്കിറങ്ങി തനിക്കു പിന്നിൽ
കതകടച്ചു. 7ലോത്ത് അവരോടു പറഞ്ഞു,
“ഇല്ല! സുഹൃത്തുക്കളേ, ഈ ദുഷിച്ച പ്രവൃത്തി
അരുതേ എന്നു ഞാൻ നിങ്ങളോടപേക്ഷിക്കുക
യാണ്. 8ശ്രദ്ധിക്കൂ, ഒരു പുരുഷനോടുമൊപ്പം
ഉറങ്ങിയിട്ടില്ലാത്ത രണ്ടു പെൺമക്കൾ എനി
ക്കുണ്ട്. എന്റെ മക്കളെ ഞാൻ നിങ്ങൾക്കു തരാം.
അവരെ നിങ്ങൾക്ക് എന്തും ചെയ്യാം, എന്നാലും
ഈ മനുഷ്യരോടു ദയവായി ഒന്നും ചെയ്യരുതേ.
എന്റെ വീട്ടിൽ വന്ന ഇവരെ എനിക്കു സംര
ക്ഷിക്കേണ്ടതുണ്ട്.”
9വീടു വളഞ്ഞിരുന്നവർ മറുപടി പറഞ്ഞു,
“വഴിയിൽനിന്നു മാറിനിൽക്ക്!” എന്നിട്ടവർ
സ്വയം പറഞ്ഞു, “ലോത്ത് എന്ന ഇയാൾ ഒരു
സന്ദർശകനായാണ് നമ്മുടെ നഗരത്തിൽ വന്ന
ത്. ഇപ്പോളയാൾ നാമെങ്ങനെ ജീവിക്കണമെന്ന്
ഉപദേശിക്കാൻ വന്നിരിക്കുന്നു!” എന്നിട്ട് അവർ
ലോത്തിനോടു പറഞ്ഞു, “അവരേക്കാളധികം
ഞങ്ങൾ നിന്നോടാണു കൂടുതൽ വൃത്തികേടു
ചെയ്യാൻ പോകുന്നത്.” എന്നിട്ട് അവർ
ലോത്തിനോടു കൂടുതൽ കൂടുതൽ അടുത്തു.
അവർ വാതിൽ അടിച്ചു തകർക്കുമെന്നഘട്ട
ത്തിലെത്തി.
10പക്ഷേ ലോത്തിന്റെ വീട്ടിലുണ്ടായിരുന്ന
ആ രണ്ടുപേർ വാതിൽ തുറന്നു. ലോത്തിനെ
പുറകോട്ടു വലിച്ചു വീട്ടിനുള്ളിൽ കയറ്റി
അവർ വാതിലടച്ചു. 11എന്നിട്ടവർ പുറത്തു
നിൽക്കുന്ന ആബാലവൃദ്ധം ജനങ്ങളേയും അന്ധ
രാക്കിമാറ്റി. അതിനാൽ വീട്ടിൽ കയറാൻ
ശ്രമിച്ച അവർക്ക് വാതിൽ കാണാനായില്ല.

## സൊദോമിൽനിന്നുള്ള രക്ഷപ്പെടൽ

12രണ്ടുപേരും ലോത്തിനോടു പറഞ്ഞു,
“നിന്റെ കുടുംബത്തിൽപ്പെട്ട മറ്റാരെങ്കിലും
ഈ നഗരത്തിൽ താമസമുണ്ടോ? നിന്റെ പുത്ര
ന്മാരോ പുത്രിമാരോ അവരുടെ ഭർത്താക്ക
ന്മാരോ മറ്റു കുടുംബാംഗങ്ങളോ ഇവിടെയു
ണ്ടോ? അങ്ങനെ ആരെങ്കിലുമുണ്ടെങ്കിൽ അവ
രോട് ഇപ്പോൾ തന്നെ ഇവിടം വിടാൻ ഉപദേ
ശിക്കുക. 13ഞങ്ങൾ ഈ നഗരം നശിപ്പിക്കാൻ
പോകുന്നു. ഈ നഗരം എത്രമാത്രം ദുഷിച്ച
താണെന്ന് യഹോവ കേട്ടിരിക്കുന്നു. അതിനാൽ
ഈ നഗരം നശിപ്പിക്കാൻ യഹോവ ഞങ്ങളെ
അയച്ചിരിക്കുകയാണ്.”
14അതിനാൽ ലോത്ത് പുറത്തേക്കിറങ്ങി
തന്റെ പെൺമക്കളെ വിവാഹം കഴിക്കാൻ
നിശ്ചയിച്ചിരിക്കുന്ന മരുമക്കളോടു സംസാ
രിച്ചു. ലോത്തു പറഞ്ഞു, “വേഗം ഈ നഗരം
വിട്ടുപോകുവിൻ! യഹോവ വൈകാതെ ഇതു
നശിപ്പിക്കും!” പക്ഷേ ലോത്ത് തമാശ പറയുക
യാണെന്ന് അവർ കരുതി.
15പിറ്റേന്ന് സൂരനുദിച്ചപ്പോൾ ദൂതന്മാർ
ലോത്തിനെ തിടുക്കപ്പെടുത്തി. അവർ പറ
ഞ്ഞു, “ഈ നഗരം ശിക്ഷിക്കപ്പെടും. അതിനാൽ
നിന്റെ ഭാര്യയെയും കൂടെയുള്ള രണ്ടു പെൺ
മക്കളെയും കൂട്ടി ഇപ്പോൾ ഇവിടം വിടുക.
അപ്പോൾ നഗരത്തോടൊപ്പം നിങ്ങൾ നശിപ്പി
ക്കപ്പെടുകയില്ല.”
16പക്ഷേ ലോത്ത് ആശയക്കുഴപ്പത്തിലായ
തിനാൽ അത്ര ധൃതിവച്ച് അവിടം വിട്ടു
പോയില്ല. അതിനാൽ ലോത്തിന്റെയും ഭാര്യ
യുടെയും പെൺമക്കളുടെയും കയ്യിൽ പിടിച്ച്

ആ രണ്ടുപുരുഷന്മാർ അവരെ സുരക്ഷിതരായി
നഗരത്തിനു പുറത്തേക്കു കൊണ്ടുപോയി.
യഹോവ ലോത്തിനോടും കുടുംബത്തോടും
കരുണയുള്ളവനായിരുന്നു. 17അതു കൊണ്ടാണ
വർ ലോത്തിനെയും കുടുംബത്തെയും നഗര
ത്തിനു പുറത്തേക്കു കൊണ്ടുപോയത്. പുറത്തു
കടന്നതിനുശേഷം അവരിലൊരാൾ പറഞ്ഞു,
“ഇനി നിങ്ങളുടെ ജീവൻ രക്ഷിക്കാൻ ഓടി
ക്കൊള്ളുക! നഗരത്തിലേക്കു തിരിഞ്ഞു നോക്ക
രുത്. മാത്രവുമല്ല, താഴ്വരയിലൊരിടത്തും നിൽ
ക്കുകയുമരുത്. മലയിൽ കയറും വരെ ഓടുക.
ഇടയ്ക്കുവച്ചു നിന്നാൽ നഗരത്തോടൊപ്പം
നിങ്ങളും നശിപ്പിക്കപ്പെടും!”

18പക്ഷേ ലോത്തു പറഞ്ഞു, “യജമാനന്മാരേ,
ദയവായി എന്നെ ഇത്രയധികം ഓടിക്കരുതേ!
19നിങ്ങളുടെ ദാസനായ എന്നോടു നിങ്ങൾ
വളരെ കരുണകാണിക്കുന്നു. പക്ഷേ എനിക്ക്
മലവരെയുള്ള വഴി മുഴുവൻ ഓടാനാവില്ല.
ഞാൻ വളരെ സാവധാനം പോവുകയും
എന്തെങ്കിലും സംഭവിക്കുകയുമായാൽ എന്താ
ണുണ്ടാകുക? ഞാൻ കൊല്ലപ്പെടും! 20നോക്കൂ,
ഇതിനടുത്ത് വളരെ ചെറിയ ഒരു പട്ടണമുണ്ട്.
ഞാൻ ആ പട്ടണത്തിലേക്ക് ഓടിപ്പോയ്ക്കൊ
ള്ളട്ടേ? അങ്ങോട്ട് ഓടി ഞാൻ സുരക്ഷിതനായി
ക്കൊള്ളാം.”

21ദൂതൻ ലോത്തിനോടു പറഞ്ഞു, “കൊള്ളാം.
നിന്നെ ഞാൻ അതിനനുവദിക്കാം. ഞാൻ ആ
പട്ടണം നശിപ്പിക്കില്ല. 22പക്ഷേ അങ്ങോട്ടു
വേഗം ഓടിക്കൊള്ളുക. നിങ്ങൾ ആ പട്ടണ
ത്തിൽ സുരക്ഷിതരായി എത്തും വരെ എനിക്കു
സൊദോം നശിപ്പിക്കാനാവില്ല.” (സോവർ
എന്നാണ് ആ പട്ടണത്തിന്റെ പേര്. കാരണം
അതൊരു ചെറിയ പട്ടണമാണ്.)

## സൊദോമും ഗൊമോരയും നശിപ്പിക്കപ്പെടുന്നു

23സൂര്യൻ ഉദിച്ചുകൊണ്ടിരുന്നപ്പോൾ ലോത്ത്
സോവരിലേക്കു പ്രവേശിക്കുകയായിരുന്നു.
24അതേ സമയം യഹോവ സൊദോമും ഗൊമോ
രയും നശിപ്പിക്കാൻ തുടങ്ങി. യഹോവ ആ
നഗരങ്ങളിൽ ആകാശത്തുനിന്നും തീയും ഗന്ധ
കപ്പുകയും വർഷിപ്പിച്ചു. 25അങ്ങനെ യഹോവ
ആ നഗരങ്ങൾ നശിപ്പിച്ചു. സസ്യങ്ങൾ ഉൾപ്പ
ടെയുള്ള മുഴുവൻ താഴ്വരയും പട്ടണങ്ങളിൽ
വസിച്ചിരുന്ന സകല മനുഷ്യരും നശിപ്പിക്ക
പ്പെട്ടു.

26ഓടിപ്പോകവേ നഗരത്തിനു നേർക്ക് തിരി
ഞ്ഞു നോക്കിയ ലോത്തിന്റെ ഭാര്യ ഒരു ഉപ്പു
തൂണായിത്തീർന്നു.

27അന്ന് അതിരാവിലെ അബ്രാഹാം എഴു
ന്നേറ്റ് താൻ യഹോവയുടെ മുമ്പിൽ നിന്ന
സ്ഥലത്തേക്കു പോയി. 28അബ്രാഹാം സൊദോം
ഗൊമോരാ നഗരങ്ങളിലേക്കു നോക്കി. താഴ്വര
യിലാകെ അബ്രാഹാം കണ്ണോടിച്ചു. അവിടെ
നിന്നും ധാരാളം പുക ഉയരുന്നത് അവൻ കണ്ടു.
ഒരു വൻ തീയിൽ നിന്നുയരുന്ന പുക പോലെ
യായിരുന്നു അത്.

29ദൈവം താഴ്വരയിലുള്ള നഗരങ്ങളെ നശി
പ്പിച്ചു. അതു ചെയ്തപ്പോൾ ദൈവം അബ്രാ
ഹാമിനെ ഓർക്കുകയും അയാളുടെ അനന്തി
രവനെ നശിപ്പിക്കാതിരിക്കുകയും ചെയ്തു.
ലോത്ത് താഴ്വരയിലെ നഗരങ്ങളിലൊന്നിൽ
വസിക്കുകയായിരുന്നു. എന്നാൽ ആ നഗര
ങ്ങൾ നശിപ്പിക്കും മുമ്പ് ദൈവം ലോത്തിനെ
അവിടെനിന്നും പറഞ്ഞയച്ചു.

## ലോത്തും പുത്രിമാരും

30സോവരിൽ താമസിക്കാൻ ലോത്തിനു ഭയ
മായിരുന്നു. അതിനാൽ ലോത്തും രണ്ടു പെൺ
മക്കളും താമസിക്കാൻ മലകളിലേക്കു പോയി.
അവരവിടെ ഒരു ഗുഹയിൽ താമസിച്ചു. 31ഒരു
ദിവസം മൂത്തപുത്രി ഇളയപുത്രിയോടു പറ
ഞ്ഞു, “ഭൂമിയിലെല്ലായിടവും സ്ത്രീപുരുഷ
ന്മാർ വിവാഹം കഴിക്കുകയും അവർക്ക് കുടും
ബമുണ്ടാവുകയും ചെയ്യുന്നു. പക്ഷേ നമ്മുടെ
അപ്പന് പ്രായമായി. നമുക്കു കുട്ടികളെ തരാൻ
ഈ പ്രദേശത്തെങ്ങും മറ്റു പുരുഷന്മാരുമില്ല.
32അതിനാൽ നമുക്ക് നമ്മുടെ പിതാവിനെ
വീഞ്ഞ് കുടിപ്പിക്കാം. എന്നിട്ട് നമുക്ക് അവ
നുമായി ഇണചേരാം. അങ്ങനെ നമുക്ക്
നമ്മുടെ അപ്പനിലൂടെ നമ്മുടെ കുടുംബം നില
നിർത്താം! 33ആ രാത്രി ആ രണ്ടു പെൺകുട്ടി
കളും ചേർന്ന് തങ്ങളുടെ അപ്പനെക്കൊണ്ട്
വീഞ്ഞു കുടിപ്പിച്ചു. എന്നിട്ട് മൂത്തപുത്രി
പിതാവിന്റെ കിടക്കയിൽ ചെന്ന് അയാ
ളുമായി ഇണചേർന്നു. ലോത്ത് വളരെയധികം
കുടിച്ചിരുന്നതിനാൽ മകൾ വന്ന് കിടക്ക പങ്കി
ട്ടതോ എഴുന്നേറ്റു പോയതോ അറിഞ്ഞില്ല.

34പിറ്റേന്ന് മൂത്തമകൾ ഇളയവളോടു പറ
ഞ്ഞു, “കഴിഞ്ഞ രാത്രി ഞാൻ അപ്പനുമായി
കിടക്ക പങ്കുവച്ചു. നമുക്കിന്നും അദ്ദേഹത്തെ
വീഞ്ഞു കുടിപ്പിക്കാം. എന്നിട്ട് നിനക്ക് അദ്ദേഹ
വുമായി ഇണചേരാം. അങ്ങനെ നമുക്ക് കുട്ടിക
ളുണ്ടാകുന്നതിനും കുടുംബം അവസാനിക്കാതി
രിക്കുന്നതിനും നമ്മുടെ പിതാവിനെ ഉപയോ
ഗിക്കാം.” 35അങ്ങനെ ആ രാത്രിയും അവർ
തങ്ങളുടെ പിതാവിനെ വീഞ്ഞു കുടിപ്പിച്ചു.
എന്നിട്ട് ഇളയമകൾ അപ്പനുമായി ഇണ
ചേർന്നു. വല്ലാതെ കുടിച്ചിരുന്നതിനാൽ
ലോത്തിന് ഇത്തവണയും മകളുടെ വരവ്
അറിയാൻ കഴിഞ്ഞില്ല.

36ലോത്തിന്റെ രണ്ടു പുത്രിമാരും ഗർഭിണി
കളായി. അവരുടെ കുട്ടികളുടെ അപ്പൻ അവ
രുടെ അപ്പനായിരുന്നു. 37മൂത്തവൾ ഒരാൺകു
ഞ്ഞിനെ പ്രസവിച്ചു. അവളവനു മോവാബ്
എന്നു പേരിട്ടു. ഇന്നുള്ള മുഴുവൻ മോവാബ്യ
ജനതയുടേയും പിതാവ് അയാളായിരുന്നു.
38ഇളയവളും ഒരു പുത്രനു ജന്മമേകി. അവൾ
അവന് ബെൻ- അമ്മീ എന്നു പേരിട്ടു. എല്ലാ
അമ്മോന്യരുടേയും പിതാവായിരുന്നു ബെൻ
അമ്മീ.

## അബ്രാഹാം ഗരാരിലേക്കു പോകുന്നു

20 അബ്രാഹാം അവിടം വിട്ട് നെഗെവി
ലേക്കു പോയി. കാദേശിനും സൂരിനുമിട
യ്ക്കുള്ള ഗെരാർ നഗരത്തിൽ അബ്രാഹാം താമ
സമാക്കി. ഗെരാരിലായിരുന്നപ്പോൾ, 2സാറാ
തന്റെ സഹോദരിയാണെന്ന് അബ്രാഹാം ജന
ങ്ങളോടു പറഞ്ഞു. ഗെരാരിലെ രാജാവായ
അബീമേലെക്കും അതു കേട്ടു. അയാൾ
സാറയെ ആഗ്രഹിച്ച് ഏതാനും സേവകരെ
അയച്ചു സാറയെ കൊണ്ടുവരാൻ നിർദ്ദേ
ശിച്ചു. 3പക്ഷേ ഒരു രാത്രിയിൽ ദൈവം അബീ
മേലെക്കിനോടു സ്വപ്നത്തിൽ അരുളിച്ചെ
യ്തു, “നീ മരിക്കും, നീ തട്ടിയെടുത്ത ആ
സ്ത്രീ വിവാഹിതയാണ്.”

4പക്ഷേ അബീമേലെക്ക് അതുവരെ സാറ
യോടൊത്ത് ശയിച്ചിരുന്നില്ല. അതിനാൽ
അബീമേലെക്കു പറഞ്ഞു, “യഹോവേ, ഞാൻ
തെറ്റുകാരനല്ല. നിരപരാധിയായ ഒരുവനെ

അങ്ങ് വധിക്കുമോ? 5ഇവൾ എന്റെ സഹോദ
രിയാണ്' എന്ന് അബ്രാഹാം തന്നെയാണെ
ന്നോടു പറഞ്ഞത്. 'ഇയാൾ എന്റെ സഹോദര
നാണ്' എന്ന് അവളും പറഞ്ഞു. ഞാൻ നിരപ
രാധിയാണ്. ഞാൻ ചെയ്യുന്നതൊന്നും ഞാന
റിഞ്ഞിരുന്നില്ല."

6അപ്പോൾ ദൈവം അബീമേലെക്കിനോട്
ഒരു സ്വപ്നത്തിൽ പറഞ്ഞു, "അതെ, നീ
നിഷ്കളങ്കനാണെന്ന് എനിക്കറിയാം. നീ ചെ
യ്തതെന്താണെന്നു നിനക്കറിയില്ലായിരുന്നു
എന്നും എനിക്കറിയാം. നിന്നെ ഞാൻ രക്ഷിച്ചു.
എനിക്കെതിരെ പാപം ചെയ്യാൻ നിന്നെ ഞാൻ
അനുവദിച്ചില്ല. അവളോടൊത്തു ശയിക്കാൻ
നിന്നെ ഞാൻ അനുവദിച്ചില്ല. 7അതിനാൽ
അബ്രാഹാമിന്റെ ഭാര്യയെ തിരിച്ചു കൊടു
ക്കുക. അബ്രാഹാം ഒരു പ്രവാചകനാണ്.
അവൻ നിനക്കായി പ്രാർത്ഥിക്കും. നീ ജീവിക്കു
കയും ചെയ്യും. പക്ഷേ നീ സാറായെ അബ്രാ
ഹാമിനു മടക്കി കൊടുത്തില്ലെങ്കിൽ നീ മരിക്കു
മെന്നു ഞാൻ ഉറപ്പുപറയുന്നു. നിന്റെ കുടും
ബാംഗങ്ങൾ മുഴുവനും നിന്നോടൊത്തു
മരിക്കും."

8അതിനാൽ പിറ്റേന്ന് അതിരാവിലെ അബീ
മേലെക്ക് തന്റെ എല്ലാ ഭൃത്യന്മാരെയും വിളിച്ച്
സ്വപ്നത്തെപ്പറ്റി അവരോടു പറഞ്ഞു.
ഭൃത്യന്മാർ ഭയന്നു. 9അപ്പോൾ അബീമേലെക്ക്
അബ്രാഹാമിനെ വിളിച്ചു ചോദിച്ചു, "നീയെ
ന്തിനാണു ഞങ്ങളോടിതു ചെയ്തത്? ഞാൻ
നിന്നോടെന്തു തെറ്റാണ് ചെയ്തത്? എന്തി
നാണ് അവൾ നിന്റെ സഹോദരിയാണെന്ന്
എന്നോടു കള്ളം പറഞ്ഞത്? എന്റെ രാജ്യ
ത്തിനു നീ വലിയ കുഴപ്പങ്ങളാണ് കൊണ്ടു
വന്നത്. ഇതൊന്നും നീ എന്നോടു ചെയ്യരുതാ
യിരുന്നു. 10എന്തിനെയാണ് നീ ഭയപ്പെട്ടിരു
ന്നത്? നീയെന്തിനാണ് എന്നോടിങ്ങനെയൊ
ക്കെ ചെയ്തത്?"

11അപ്പോൾ അബ്രാഹാം പറഞ്ഞു, "ഞാൻ
ഭയന്നിരുന്നു. ഇവിടുത്തെ ആരും ദൈവത്തെ
ആദരിക്കുന്നില്ലെന്നു ഞാൻ കരുതി. സാറയെ
നേടുന്നതിന് ആരെങ്കിലുമെന്നെ കൊല്ലുമെന്ന്
ഞാൻ കരുതി. 12അവൾ എന്റെ ഭാര്യയാണ്,
പക്ഷേ അവൾ എന്റെ സഹോദരിയുമാണ്.
അവളെന്റെ അപ്പന്റെ മകളാണ്. പക്ഷേ
എന്റെ അമ്മയുടെ മകളല്ല. 13ദൈവം എന്നെ
എന്റെ അപ്പന്റെ ഭവനത്തിൽനിന്ന് ദൂരേക്കു
കൊണ്ടുപോയി പല സ്ഥലങ്ങളിലും അല
യാൻ വിട്ടു. അങ്ങനെ സംഭവിച്ചപ്പോൾ ഞാൻ
സാറയോടു പറഞ്ഞു, 'എനിക്കായി എന്തെങ്കി
ലും ചെയ്യുക, നമ്മൾ പോകുന്നിടത്തൊക്കെ
നീയെന്റെ സഹോദരിയാണെന്ന് ജനങ്ങളോടു
പറയുക.'"

14അപ്പോൾ, എന്താണു സംഭവിച്ചതെന്ന്
അബീമേലെക്കിനു മനസ്സിലായി. അതിനാൽ
അയാൾ സാറയെ അബ്രാഹാമിനു തിരിച്ചു
നൽകി. അയാൾ ഏതാനും കുഞ്ഞാടുകളെയും
കന്നുകാലികളെയും അടിമകളെയും കൂടി
അബ്രാഹാമിനു നൽകി. 15അബീമേലെക്കു പറ
ഞ്ഞു, "ഇതാ നിനക്കു ചുറ്റുമുള്ളത് എന്റെ
നാടാണ്. ഇവിടെ എവിടെ വേണമെങ്കിലും
നിനക്കു താമസിക്കാം."

16അബീമേലെക്ക് സാറയോടു പറഞ്ഞു,
"നിന്റെ സഹോദരനായ അബ്രാഹാമിന്
ഞാൻ ആയിരം വെള്ളിക്കഷണങ്ങൾ കൊടു
ത്തിട്ടുണ്ട്. ഇപ്പോഴുണ്ടായ എല്ലാ കാര്യങ്ങളിലും
വേദം പ്രകടിപ്പിക്കാനാണ് ഞാനിതു ചെയ്തത്.
ഞാൻ ശരി പ്രവർത്തിച്ചു എന്ന് എല്ലാവരെയും
കാണിക്കാനാണ് ഞാനിങ്ങനെ ചെയ്തത്."

17-18യഹോവ അബീമേലെക്കിന്റെ കുടുംബ
ത്തിലെ എല്ലാ സ്ത്രീകളേയും വന്ധ്യകളാക്കി.
അബ്രാഹാമിന്റെ ഭാര്യ സാറയെ അബീമേക്ക്
തട്ടിയെടുത്തതിനാലാണ് ദൈവം അങ്ങനെ
ചെയ്തത്. പക്ഷേ അബ്രാഹാം ദൈവത്തോടു
പ്രാർത്ഥിച്ചതിന്റെ ഫലമായി ദൈവം അബീ
മേലെക്കിനെയും അയാളുടെ ഭാര്യയെയും
അടിമപ്പെൺകുട്ടികളെയും സുഖപ്പെടുത്തി.

## സാറായ്ക്ക് കുട്ടി പിറക്കുന്നു

21 യഹോവ സാറയ്ക്കു നൽകിയ
വാഗ്ദാനം പാലിച്ചു. തന്റെ വാഗ്ദാനമ
നുസരിച്ച് യഹോവ സാറയോടു പ്രവർത്തി
ച്ചു. 2അബ്രാഹാമിന്റെ വാർദ്ധക്യത്തിൽ
സാറാ ഗർഭിണിയാവുകയും അവന്റെ പുത്ര
നെ പ്രസവിക്കുകയും ചെയ്തു. ഇതെല്ലാം ദൈ
വത്തിന്റെ വാഗ്ദാനം പോലെകൃത്യമായി
നടന്നു. 3സാറാ ഒരാൺകുട്ടിയെ പ്രസവിക്കു
കയും അബ്രാഹാം അവന് യിസ്ഹാക്ക് എന്നു
പേരിടുകയും ചെയ്തു. 4യിസ്ഹാക്കിന് എട്ടു
ദിവസം പ്രായമായപ്പോൾ ദൈവകല്പനയനു
സരിച്ച് അബ്രാഹാം അവനെ പരിച്ഛേദനം
നടത്തി.

5പുത്രനായ യിസ്ഹാക്ക് പിറന്നപ്പോൾ
അബ്രാഹാമിനു നൂറു വയസ്സായിരുന്നു. 6സാറാ
പറഞ്ഞു, "ദൈവം എന്നെ സന്തോഷവതി
യാക്കി. ഇതേപ്പറ്റി കേൾക്കുന്നവരൊക്കെ
എന്നോടൊപ്പം സന്തോഷിക്കും. 7ഞാൻ, സാറാ,
അബ്രാഹാമിന്റെ കുഞ്ഞിനെ പ്രസവിക്കു
മെന്ന് ആരും വിചാരിച്ചിട്ടുണ്ടാവില്ല. എന്നാൽ
വൃദ്ധയായെങ്കിലും അബ്രാഹാമിനു ഞാനൊരു
പുത്രനെ നൽകിയിരിക്കുന്നു."

## വീട്ടിൽ കുഴപ്പങ്ങൾ

8യിസ്ഹാക്ക് വളർന്നു. വളരെ വേഗം തന്നെ
അവൻ ഖരഭക്ഷണം കഴിക്കാറായി. അബ്രാഹാം
ഒരു വലിയ വിരുന്നു നൽകി. 9ഹാഗാർ എന്ന
ഈജിപ്ത് അടിമയായിരുന്നു അബ്രാഹാമി
ന്റെ ആദ്യപുത്രനെ പ്രസവിച്ചത്. ഹാഗാരി
ന്റെ പുത്രൻ യിസ്ഹാക്കിനെ കളിയാക്കുന്നതു
കണ്ട് സാറയ്ക്ക് സഹിക്കാതായി. 10സാറാ
അബ്രാഹാമിനോടു പറഞ്ഞു, "ആ അടിമപ്പെ
ണ്ണിനെയും അവളുടെ മകനേയും ഓടിക്കുക.
ദൂരേക്ക് അവരെ ഓടിക്കൂ! നമ്മൾ മരിക്കുമ്പോൾ
നമ്മുടെ സ്വത്ത് നമ്മുടെ പുത്രൻ യിസ്ഹാ
ക്കിനു കിട്ടണം. ആ അടിമപ്പെണ്ണിന്റെ മകൻ
നമ്മുടെ പുത്രൻ യിസ്ഹാക്കിനോട് അതൊ
ക്കെ പങ്കുവയ്ക്കാൻ ഇടവരരുത്!"

11ഇത് അബ്രാഹാമിനെ വളരെ വ്യാകുല
പ്പെടുത്തി. തന്റെ പുത്രൻ യിശ്മായേലിനെ
ച്ചൊല്ലി അയാൾ വ്യസനിച്ചു. 12എന്നാൽ
ദൈവം അബ്രാഹാമിനോടു പറഞ്ഞു, "അടിമ
പ്പെണ്ണിനെയും മകനെയുമോർത്ത് ദു:ഖിക്ക
രുത്. സാറാ ആവശ്യപ്പെടുന്നതു പോലെ ചെ
യ്യുക. യിസ്ഹാക്കു മാത്രമായിരിക്കും നിന്റെ
അവകാശി. 13അടിമപ്പെണ്ണിന്റെ മകനെയും
ഞാൻ അനുഗ്രഹിക്കും. അവൻ നിന്റെ മക
നാണ്. അതിനാൽ അവന്റെ കുടുംബത്തിൽ
നിന്നും ഞാനൊരു മഹാരാജ്യം സൃഷ്ടിക്കും."

14പിറ്റേന്ന് അതിരാവിലെ അബ്രാഹാം കുറച്ച്
അപ്പവും വെള്ളവുമെടുത്ത് ഹാഗാരിനെ

ഏല്പിച്ചു. ഹാഗാർ ആ സാധനങ്ങളുമെടുത്ത്
തന്റെ പുത്രനോടൊപ്പം യാത്രയായി. അവൾ
അവിടം വിട്ട് ബേർ-ശേബ മരുഭൂമിയിൽ അല
ഞ്ഞു. 15കുറെ കഴിഞ്ഞപ്പോൾ അവളുടെ
വെള്ളം തീർന്നു. കുടിക്കാൻ അല്പംപോലുമുണ്ടാ
യിരുന്നില്ല. അതിനാൽ ഹാഗാർ തന്റെ
പുത്രനെ ഒരു കുറ്റിക്കാട്ടിൽ നിർത്തി, 16ഹാഗാർ
അല്പം ദൂരം നടന്നു. എന്നിട്ടവൾ നടപ്പു മതി
യാക്കി ഇരുന്നു. തന്റെ പുത്രൻ വെള്ളം
കിട്ടാതെ മരിക്കുമെന്നു ഹാഗാർ കരുതി. അവൻ
മരിക്കുന്നത് അവൾക്കു കാണണ്ടായിരുന്നു.
അതു കൊണ്ട് അവൾ അവിടെയിരുന്നു കര
യാൻ തുടങ്ങി.

17കുട്ടിയുടെ കരച്ചിൽ യഹോവ കേട്ടു. ദൈ
വത്തിന്റെ ദൂതൻ സ്വർഗ്ഗത്തിൽനിന്നും ഹാഗാ
രിനോടു വിളിച്ചു പറഞ്ഞു, “ഹാഗാർ എന്തു
പറ്റി? ഭയപ്പെടേണ്ട! കുഞ്ഞിന്റെ കരച്ചിൽ
ഇവിടെ യഹോവ കേട്ടു. 18എണീറ്റു ചെന്ന്
കുഞ്ഞിനെ സഹായിക്കൂ. അവന്റെ കൈ പിടി
ച്ചു നടക്കുക. അവനെ ഞാൻ അനേകം ജനത
കളുടെ പിതാവാക്കും!”

19പിന്നീട് ദൈവം ഹാഗാരിന് ഒരു കിണർ
കാട്ടിക്കൊടുത്തു. ഹാഗാർ ആ കിണറ്റിൽ
നിന്നും ആവശ്യത്തിനു വെള്ളം സംഭരിച്ചു.
അവൾ മകന് വെള്ളം കൊടുത്തു.

20കുട്ടിയുടെ വളർച്ചയിലും ദൈവം അവനൊ
ടൊപ്പമുണ്ടായിരുന്നു. മരുഭൂമിയിൽ താമസിച്ച
യിശ്മായേൽ ഒരു വേട്ടക്കാരനായിത്തീർന്നു.
അവൻ നന്നായി അമ്പെയ്യാൻ പഠിച്ചു.
21അവന്റെ അമ്മ ഈജിപ്തിൽ അവനൊരു
ഭാര്യയെ കണ്ടെത്തി. അവർ പാരാൻ മരുഭൂമി
യിൽ വസിച്ചു.

## അബ്രാഹാം അബീമേലെക്കുമായി വിലപേശുന്നു

22പിന്നീട് അബീമേലെക്കും പീക്കോലും
അബ്രാഹാമുമായി സംസാരിച്ചു. അബീമേലെ
ക്കിന്റെ സൈന്യാധിപനായിരുന്നു പീക്കോൽ.
അവർ അബ്രാഹാമിനോടു പറഞ്ഞു, “നിന്റെ
ചെയ്തികളിലെല്ലാം ദൈവം നിന്നോടൊ
ത്തുണ്ട്. 23അതിനാൽ ഇവിടെ ദൈവസമക്ഷം
എന്നോടു പ്രതിജ്ഞ ചെയ്യുക. എന്നോടും
എന്റെ സന്താനങ്ങളോടും നീ കൂറുപുലർത്താ
മെന്ന് പ്രതിജ്ഞ ചെയ്യുക. ഞാൻ നിന്നോടു
കൂറുള്ളവനായിരുന്നതു പോലെ എന്നോടും നീ
ജീവിച്ച ഈ രാജ്യത്തോടും കൂറുള്ളവനായിരി
ക്കുക. ഞാൻ നിന്നോടെന്നപോലെ എന്നോടു
കരുണകാട്ടുമെന്നും പ്രതിജ്ഞ ചെയ്യുക.”

24അബ്രാഹാം പറഞ്ഞു, “നീ എന്നോടു പെരു
മാറിയതുപോലെ ഞാൻ നിന്നോടും പെരുമാ
റുമെന്ന് ഞാനിതാ പ്രതിജ്ഞ ചെയ്യുന്നു.” 25എ
ന്നിട്ട് അബ്രാഹാം അബീമേലെക്കിനോടു പരാ
തിപ്പെട്ടു. അബീമേലെക്കിന്റെ ഭൃത്യന്മാർ വെ
ള്ളമുള്ള ഒരു കിണർ അപഹരിച്ചു എന്നായി
രുന്നു അബ്രാഹാമിന്റെ പരാതി.

26പക്ഷേ അബീമേലെക്കു പറഞ്ഞു, “ആരാ
ണിതു ചെയ്തതെന്ന് എനിക്കറികയില്ല. ഇതി
നുമുമ്പ് നീ എന്നോടിക്കാര്യം പറഞ്ഞിട്ടുമില്ല.”

27അതിനാൽ അബ്രാഹാമും അബീമേലെക്കും
ഒരു കരാറുണ്ടാക്കി. കരാറിന്റെ അടയാളമായി
അബ്രാഹാം ഏതാനും ആടുകളെയും കന്നുകാ
ലികളെയും അബീമേലെക്കിനു നൽകി. 28ഏഴു
പെണ്ണാടുകളെയും അബ്രാഹാം അബീമേലെ
ക്കിനു സമർപ്പിച്ചു. 29അബീമേലെക്ക് അബ്രാ
ഹാമിനോടു ചോദിച്ചു, “എന്തിനാണ് നീ ഏഴ്
ആടുകളെ മാറ്റി നിർത്തിയത്?”

30അബ്രാഹാം മറുപടി പറഞ്ഞു, “നീ ഈ
ആടുകളെ എന്നിൽനിന്നു സ്വീകരിക്കുമ്പോൾ
ഞാനാണ് ഈ കിണർ കുഴിച്ചത് എന്നതിന്
ഇതു തെളിവാകുകയാണ്.”

31അതിനാൽ അതിനുശേഷം ആ കിണറിന്
ബേർ-ശേബ എന്നു പേരുണ്ടായി. അവരിരു
വരും അവിടെവച്ച് പ്രതിജ്ഞയെടുത്തതിനാ
ലാണ് ആ കിണറിന് അങ്ങനെ പേരിട്ടത്.

32അങ്ങനെ അബീമേലെക്കും അബ്രാഹാമും
ബേർ-ശേബയിൽ വച്ച് ഒരു കരാറുണ്ടാക്കി.
അനന്തരം അബീമേലെക്കും പീക്കോൽ എന്ന
സൈന്യാധിപനും ഫെലിസ്ത്യരുടെ ദേശത്തേ
ക്കു മടങ്ങി.

33അബ്രാഹാം നിത്യനായ ദൈവത്തോടു
പ്രാർത്ഥിച്ച സ്ഥലമായ ബേർ-ശേബയിൽ ഒരു
വിശേഷപ്പെട്ട മരം നട്ടു. 34അബ്രാഹാം ഫെലി
സ്ത്യരുടെ രാജ്യത്ത് ദീർഘകാലം താമസിച്ചു.

## അബ്രാഹാമേ, നിന്റെ പുത്രനെ ബലികഴിക്കുക!

22 അതിനെല്ലാം ശേഷം അബ്രാഹാമിന്റെ
വിശ്വാസം പരീക്ഷിക്കാൻ ദൈവം നിശ്ച
യിച്ചു. ദൈവം അവനെ വിളിച്ചു, “അബ്രാ
ഹാം! അബ്രാഹാം വിളികേട്ടു. “ഞാനിവിടെ
യുണ്ട്! 2അപ്പോൾ ദൈവം പറഞ്ഞു, “നിന്റെ
പുത്രനേയും കൂട്ടി മോരിയാ ദേശത്തേക്കു
പോവുക. അവിടെ നീ നിന്റെ പുത്രനെ
കൊന്ന് എനിക്കു ബലിനൽകുക. അത് നീ
സ്നേഹിക്കുന്ന നിന്റെ ഏകപുത്രൻ യിസ്ഹാ
ക്കിനെയായിരിക്കണം. അവിടത്തെ മലകളി
ലൊന്നിന്റെ മുകളിൽവച്ച് അവനെ ഹോമ
യാഗം കഴിയ്ക്കുക. ഏതു മലയിലാണെന്നു
ഞാൻ നിന്നോടു പറയാം.”

3പ്രഭാതത്തിൽ അബ്രാഹാം എഴുന്നേറ്റു കഴു
തയ്ക്കു ജീനികെട്ടി. അബ്രാഹാം യിസ്ഹാ
ക്കിനോടൊപ്പം രണ്ടു യുവഭൃത്യന്മാരേയും കൂട്ടി.
ബലിയ്ക്കുള്ള വിറക് അബ്രാഹാം വെട്ടിയെ
ടുത്തു. എന്നിട്ടവർ ദൈവം നിർദ്ദേശിച്ച സ്ഥല
ത്തേക്കുപോയി. 4മൂന്നു ദിവസത്തെ യാത്രയ്ക്കു
ശേഷം അബ്രാഹാം ദൂരെ മുകളിലേക്കു നോക്കി
തങ്ങൾ ചെന്നെത്തേണ്ട സ്ഥലം കണ്ടു.
5അപ്പോൾ അബ്രാഹാം തന്റെ ഭൃത്യന്മാരോടു
പറഞ്ഞു, “കഴുതയുമായി ഇവിടെ തങ്ങുക,
ഞാനെന്റെ പുത്രനുമായി ആ സ്ഥലത്തു
പോയി ആരാധന നടത്തട്ടെ. പിന്നീട് ഞങ്ങളി
ങ്ങോട്ടു മടങ്ങിവരാം.”

6അബ്രാഹാം ബലിക്കുള്ള വിറക് മകന്റെ
ചുമലിൽ വച്ചുകൊടുത്തു. അബ്രാഹാം ഒരു
വിശിഷ്ട കത്തിയും തീയും കയ്യിലെടുത്തു.
എന്നിട്ടവരിരുവരും ആരാധനാസ്ഥലത്തേക്കു
പോയി.

7യിസ്ഹാക്ക് തന്റെ പിതാവിനെ വിളിച്ചു,
“അപ്പാ!” അബ്രാഹാം മറുപടി പറഞ്ഞു,
“എന്താ മകനെ!”

യിസ്ഹാക്കു പറഞ്ഞു, “വിറകും തീയും
ഞാൻ കാണുന്നുണ്ട്. പക്ഷേ ബലികൊടുക്കാ
നുള്ള മൃഗമെവിടെ?”

8അബ്രാഹാം പറഞ്ഞു, “എന്റെ കുഞ്ഞേ,
ബലിമൃഗത്തെ ദൈവം തരും.”

### യിസ്ഹാക്ക് രക്ഷപെടുന്നു

അങ്ങനെ അബ്രാഹാമും പുത്രനും ആ സ്ഥല
ത്തേക്കു പോയി. 9അവർ ദൈവം നിർദ്ദേശിച്ച
സ്ഥലത്തെത്തി. അവിടെ അബ്രാഹാം ഒരു
യാഗപീഠം പണിത് വിറക് അതിന്മേൽ വച്ചു.
എന്നിട്ട് അബ്രാഹാം തൻെറ പുത്രനെ കെട്ടി
യിട്ട് യാഗപീഠത്തിലെ വിറകിന്മേൽ വച്ചു.
10എന്നിട്ട് അബ്രാഹാം കത്തിയെടുത്ത് തൻെറ
പുത്രനെ കൊല്ലാനൊരുങ്ങി.

11പക്ഷേ യഹോവയുടെ ദൂതൻ അബ്രാഹാ
മിനെ തടഞ്ഞു. ദൂതൻ സ്വർഗ്ഗത്തിൽനിന്നും
വിളിച്ചു, “അബ്രാഹാമേ, അബ്രാഹാമേ!”

അബ്രാഹാം വിളികേട്ടു, “എന്തോ.”

12ദൂതൻ പറഞ്ഞു,“നിൻെറ മകനെ കൊല്ലു
കയോ ഏതെങ്കിലും തരത്തിൽ വേദനിപ്പിക്കു
കയോ ചെയ്യരുത്. ഇപ്പോൾ നീ ദൈവത്തെ
ആദരിക്കുകയും അനുസരിക്കുകയും ചെയ്യു
ന്നത് ഞാൻ കണ്ടു. നിൻെറ പുത്രനെ, നിൻെറ
ഏകപുത്രനെ, എനിക്കു ബലിയർപ്പിക്കാൻ നീ
തയ്യാറായത് ഞാൻ കണ്ടു.”

13അബ്രാഹാം ദൂരേക്കു നോക്കിയപ്പോൾ ഒരു
കോലാടു നിൽക്കുന്നതു കണ്ടു. അതിൻെറ
കൊമ്പുകൾ കുറ്റിക്കാട്ടിൽ ഉടക്കിയിരുന്നു.
അബ്രാഹാം ചെന്ന് ആടിനെ പിടിച്ചുകൊണ്ടു
വന്നു കൊന്ന് ദൈവത്തിന് ബലി കൊടുത്തു.
അബ്രാഹാമിൻെറ പുത്രൻ രക്ഷപ്പെട്ടു. 14അതി
നാൽ അബ്രാഹാം ആ സ്ഥലത്തിനു
“യഹോവ- യിരേ” എന്ന പേരു നൽകി. ഇന്നു
പോലും ആളുകൾ പറയാറുണ്ട്, “ഈ മലയിൽ
വച്ച് യഹോവയെ കാണാനാകും.”

15യഹോവയുടെ ദൂതൻ രണ്ടാമതും സ്വർഗ്ഗ
ത്തിൽനിന്ന് അബ്രാഹാമിനെ വിളിച്ചു. 16ദൂതൻ
പറഞ്ഞു, “നിൻെറ ഏകപുത്രനെ എനിക്കു
വേണ്ടി കൊല്ലാൻ തയ്യാറായി. നീ എനിക്കായി
അങ്ങനെ ചെയ്തതിനാൽ ഞാൻ നിനക്കു
വാഗ്ദാനം ചെയ്യുന്നു: യഹോവയായ ഞാൻ
നിന്നോടു വാഗ്ദാനം ചെയ്യുന്നു. 17നിന്നെ
ഞാൻ സമൃദ്ധിയായി അനുഗ്രഹിക്കും. ആകാശ
ത്തു നക്ഷത്രങ്ങൾ പോലെ നിനക്കു ഞാൻ
പിൻഗാമികളെ നൽകും. കടൽപ്പുറത്തെ മണൽ
ത്തരികൾ പോലെ ജനങ്ങളുണ്ടായിരിക്കും.
നിൻെറ ജനത അവരുടെ മുഴുവൻ ശത്രുക്കളെ
യും തോല്പിക്കുകയും ചെയ്യും. 18നിൻെറ പിൻ
ഗാമികളാൽ ഭൂമിയിലെ എല്ലാ ജനതയും അനു
ഗ്രഹിക്കപ്പെടും. നീ എന്നെ അനുസരിച്ചതി
നാൽ ഞാൻ നിനക്കായി ഇങ്ങനെ ചെയ്യും.”

19അനന്തരം അബ്രാഹാം തൻെറ ഭൃത്യരുടെയ
ടുത്ത് മടങ്ങിയെത്തി. എല്ലാവരും ചേർന്ന്
ബേർ-ശേബയിലേക്കു മടങ്ങി. അബ്രാഹാം
അവിടെ തങ്ങി.

20ഇതെല്ലാം കഴിഞ്ഞ് അബ്രാഹാം ഒരു
സന്ദേശം കേട്ടു, “നിൻെറ സഹോദരൻ നാഹോ
രിനും അവൻെറ ഭാര്യ മിൽക്കായ്ക്കും ഇപ്പോൾ
കുട്ടികളുണ്ട്. 21മൂത്തപുത്രൻ ഊസ്. രണ്ടാമൻ
ബൂസ്. മൂന്നാമൻ അരാമിൻെറ പിതാവായ
കെമൂവേൽ. 22തുടർന്ന് കേശെദ്, ഹസോ, പൽ
ദാശ്, യിദലാഫ്, ബെഥൂവേൽ.” 23റിബെക്ക
യുടെ പിതാവായിരുന്നു ബെഥൂവേൽ. മിൽക്കാ
ഈ എട്ടു പുത്രന്മാരുടെയും മാതാവും
നാഹോർ പിതാവുമായിരുന്നു. നാഹോർ
അബ്രാഹാമിൻെറ സഹോദരൻ. 24നാഹോരിന്
തൻെറ ദാസി രെയൂമായിൽ നാലു പുത്രന്മാർ
കൂടിയുണ്ടായിരുന്നു: തേബഹ്, ഗഹാം, തഹശ്,
മാഖാ.

### സാറയുടെ മരണം

23 സാറാ നൂറ്റിയിരുപത്തേഴു വയസ്സുവരെ
ജീവിച്ചു. 2കനാൻദേശത്തെ ഹെബ്രോൻ
എന്ന കിര്യത്ത് അർബയിൽ വച്ച് സാറാ
മരിച്ചു. സാറയുടെ മരണത്തിൽ അബ്രാഹാം
വളരെ ദു:ഖിക്കുകയും കരയുകയും ചെയ്തു.
3പിന്നീട് അബ്രാഹാം തൻെറ ഭാര്യയുടെ മൃതശ
രീരം വച്ചിട്ട് ഹിത്യരോടു സംസാരിക്കാൻ
പോയി. അവൻ പറഞ്ഞു, 4“നിങ്ങളുടെ രാജ്യ
ത്തു താമസിക്കുന്ന ഒരു സഞ്ചാരി മാത്രമാണു
ഞാൻ. അതിനാൽ എൻെറ ഭാര്യയെ സംസ്ക
രിക്കാൻ എനിക്കു സ്ഥലമില്ല. എനിക്ക് എൻെറ
ഭാര്യയെ സംസ്കരിക്കാൻ കുറച്ചു സ്ഥലം ദയ
വായി തന്നാലും.”

5ഹിത്യർ മറുപടി പറഞ്ഞു, 6“പ്രഭോ, അങ്ങു
ഞങ്ങൾക്കിടയിലുള്ള മഹാനായ ദൈവീക
നേതാവാണ്. ഞങ്ങൾക്കുള്ളതിൽ വച്ച് ഏറ്റവും
നല്ല സ്ഥലം അങ്ങയ്ക്ക് ശവസംസ്കാരത്തി
നുപയോഗിക്കാം. ഇഷ്ടമുള്ള ഞങ്ങളുടെ ഏതെ
ങ്കിലും ശവക്കോട്ട അങ്ങയ്ക്കുപയോഗിക്കാം.
അങ്ങയുടെ ഭാര്യയെ സംസ്കരിക്കുന്നതിൽ
നിന്ന് അങ്ങയെ ആരും തടയുകയില്ല.”

7അബ്രാഹാം എഴുന്നേറ്റ് ജനങ്ങളെ വന്ദിച്ചു.
8അബ്രാഹാം അവരോടു പറഞ്ഞു, “എൻെറ
മരിച്ച ഭാര്യയെ സംസ്കരിക്കുന്നതിൽ നിങ്ങൾ
ക്കെന്നെ സഹായിക്കാൻ ആത്മാർത്ഥമായ താല്പ
ര്യമുണ്ടെങ്കിൽ എനിക്കുവേണ്ടി നിങ്ങൾ സോ
ഹരിൻെറ പുത്രനായ എഫ്രോനോടു സംസാരി
ക്കുക. 9മക്പേല ഗുഹയാണെനിക്കിഷ്ടമുള്ള
സ്ഥലം. എഫ്രോനാണതിൻെറ ഉടമ. അത് അവ
ൻെറ പറമ്പിൻെറ ഒരറ്റമാണ്. ഞാനവന് അതി
ൻെറ ശരിയായ വില മുഴുവനും നൽകാം.
ശ്മശാനമായി ഞാനതു വാങ്ങുന്നതിന്
നിങ്ങൾ മുഴുവൻ പേരും സാക്ഷികളായിരി
ക്കണം.”

10എഫ്രോനും ആളുകൾക്കിടയിലിരിക്കുന്നു
ണ്ടായിരുന്നു. എഫ്രോൻ അബ്രാഹാമിനോടു
പറഞ്ഞു, 11“ഇല്ല, പ്രഭോ, ഇവിടെ എൻെറ
സകലജനങ്ങളുടെയും മുമ്പിൽ ഞാൻ അങ്ങ
യ്ക്ക് ഭൂമിയും അതിലുള്ള ഗുഹയും നൽകുന്നു.
അവിടെ അങ്ങയ്ക്ക് അങ്ങയുടെ ഭാര്യയെ
മറവു ചെയ്യാം.”

12അപ്പോൾ അബ്രാഹാം ഹിത്യരുടെ മുമ്പിൽ
വന്ദിച്ചു. 13അബ്രാഹാം എല്ലാവരുടേയും
മുമ്പിൽ വച്ച് എഫ്രോനോടു പറഞ്ഞു, “പക്ഷേ
ഭൂമിയുടെ വില തരാൻ ഞാനാഗ്രഹിക്കുന്നു.
എൻെറ പണം സ്വീകരിക്കൂ. ഞാനെൻെറ
പത്നിയെ സംസ്കരിക്കട്ടെ.”

14എഫ്രോൻ അബ്രാഹാമിനോടു മറുപടി
പറഞ്ഞു, 15“പ്രഭോ, ഞാൻ പറയുന്നതു കേൾ
ക്കൂ, പത്തു പൗണ്ട് വെള്ളി നമുക്ക് ഒന്നുമല്ല.
ഭൂമി എടുക്കൂ. എന്നിട്ട് ശവസംസ്കാരം
നടത്തൂ.”

16എഫ്രോൻ തൻെറ ഭൂമിയുടെ വില പറയുക
യാണെന്ന് അബ്രാഹാമിനു മനസ്സിലായി.
അതിനാൽ അബ്രാഹാം ഭൂമിയുടെ വില
നൽകി. അബ്രാഹാം പത്തു പൗണ്ടു വെള്ളി
തൂക്കി എഫ്രോനു വേണ്ടി കച്ചവടക്കാരനെ
ഏല്പിച്ചു.

17-18അങ്ങനെ എഫ്രോൻെറ വയലിൻെറ ഉടമ
മാറി. മമ്രേയ്ക്കു കിഴക്കുള്ള മക്പേലായിലാ
യിരുന്നു ആ സ്ഥലം. അബ്രാഹാം ആ സ്ഥല
ത്തിൻെറയും ഗുഹയുടെയും എല്ലാ മരങ്ങളു
ടെയും ഉടമയായി. എഫ്രോനും അബ്രാഹാമും

തമ്മിലുള്ള ഉടമ്പടിക്ക് നഗരവാസികൾ മുഴു
വൻ സാക്ഷികളായി. 19അതിനുശേഷം അബ്രാ
ഹാം കനാനിലെ ഹെബ്രോൻ എന്ന മമ്രേക്കടു
ത്തുള്ള വയലിലെ ഗുഹയിൽ സാറയെ
സംസ്കരിച്ചു 20അബ്രാഹാം വയലും അതിലെ
ഗുഹയും ഹിത്യരിൽനിന്നും വാങ്ങി. അത് അവ
ന്റെ ഉടമസ്ഥതയിലുള്ള ശ്മശാനഭൂമിയായി.

### യിസ്ഹാക്കിന്റെ പത്നി

24 അബ്രാഹാം വളരെ വൃദ്ധനാകുംവരെ
ജീവിച്ചു. യഹോവ അബ്രാഹാമിനെയും
അവന്റെ പ്രവൃത്തികളെയും അനുഗ്രഹിച്ചു.
2പ്രായം ചെന്ന ഒരു ദാസനായിരുന്നു അബ്രാ
ഹാമിനുള്ള സകലത്തിന്റെയും ചുമതല.
അബ്രാഹാം ആ ഭൃത്യനെ വിളിച്ചു പറഞ്ഞു,
"നിന്റെ കൈ എന്റെ തുടയുടെ അടിയിൽ
വയ്ക്കുക. 3ഇന്ന് നീ എന്നോടൊരു പ്രതിജ്ഞ
ചെയ്യണം. കനാനിൽ നിന്നൊരു പെൺകു
ട്ടിയെ വിവാഹം കഴിക്കാൻ എന്റെ മകനെ
നീ അനുവദിക്കില്ല എന്നു ഭൂമിയുടേയും സ്വർ
ഗ്ഗത്തിന്റെയും ദൈവമായ യഹോവ സാക്ഷി
യായി എന്നോടു പ്രതിജ്ഞ ചെയ്യുക. നമ്മൾ
അവർക്കിടയിലാണ് താമസിക്കുന്നതെങ്കിലും
ഒരു കനാൻകാരിയെ അവനു വധുവായി തെര
ഞ്ഞെടുക്കരുത്. 4എന്റെ നാട്ടിലെ എന്റെ
സ്വന്തം ആൾക്കാരുടെയിടയിലേക്കു ചെല്ലുക.
അവിടെനിന്നും എന്റെ മകൻ യിസ്ഹാക്കിന്
ഒരു വധുവിനെ കണ്ടെത്തുക. എന്നിട്ടവളെ
അവനു വേണ്ടി ഇങ്ങോട്ടു കൊണ്ടുവരിക."

5അപ്പോൾ ഭൃത്യൻ ചോദിച്ചു, "ആ പെൺ
കുട്ടി ചിലപ്പോൾ എന്നോടൊത്ത് ഈ ദേശ
ത്തേക്കു തിരിച്ചുവരാൻ മടികാണിച്ചേക്കാം.
അങ്ങനെയുണ്ടായാൽ ഞാൻ അവനെ എന്നോ
ടൊപ്പം അങ്ങയുടെ മാതൃദേശത്തേക്കു കൂട്ടി
ക്കൊണ്ടു പോകണമോ?"

6അബ്രാഹാം അവനോടു പറഞ്ഞു, "വേണ്ട!
എന്റെ മകനെ അങ്ങോട്ടു കൊണ്ടു പോകരുത്.
7സ്വർഗ്ഗത്തിന്റെ ദൈവമായ യഹോവയാണ്
എന്നെ എന്റെ ജന്മദേശത്തുനിന്നും ഇങ്ങോട്ടു
കൊണ്ടുവന്നത്. ആ സ്ഥലം എന്റെ പിതാവി
ന്റെ സ്ഥലവും എന്റെ കുടുംബത്തിന്റെ ഭവ
നവുമാകുന്നു. പക്ഷേ ഈ പുതിയദേശം
എന്റെ പിൻഗാമികളുടേതാക്കുമെന്ന് യഹോ
വ വാഗ്ദാനം ചെയ്തിട്ടുണ്ട്. എന്റെ പുത്രനു
വേണ്ടി ഒരു പെൺകുട്ടിയെ തെരഞ്ഞെടുക്കു
വാൻ വേണ്ടി യഹോവ നിന്റെ മുമ്പിലേക്ക്
ഒരു ദൂതനെ അയയ്ക്കട്ടെ. 8നിന്റെ കൂടെ
വരാൻ ആ പെൺകുട്ടി വിസമ്മതിക്കുന്ന പക്ഷം
നീ ആ പ്രതിജ്ഞയിൽനിന്നും മുക്തനാകും.
എന്നാലും നീയെന്റെ മകനെ ആ നാട്ടിലേക്കു
കൊണ്ടുപോകരുത്." 9അതിനാൽ ഭൃത്യൻ തന്റെ
യജമാനന്റെ തുടയുടെ അടിയിൽ തന്റെ
കൈവച്ച് പ്രതിജ്ഞ ചെയ്തു.

### അന്വേഷണത്തിന്റെ ആരംഭം

10ഭൃത്യൻ അബ്രാഹാമിന്റെ പത്ത് ഒട്ടകങ്ങ
ളെയും കൊണ്ട് അവിടം വിട്ടു. അയാൾ മനോ
ഹരങ്ങളായ എല്ലാത്തരം സമ്മാനങ്ങളും
ധാരാളം കയ്യിൽ കരുതിയിരുന്നു. മെസൊപ്പൊ
ത്താമ്യയിലെ നാഹോരിന്റെ നഗരത്തിലേക്ക്
അയാൾ പോയി. 11ഭൃത്യൻ നഗരത്തിനു പുറ
ത്തുള്ള വെള്ളക്കിണറിനടുത്തേക്കു പോയി.
സ്ത്രീകൾ വെള്ളം കോരാൻ വരുന്ന സായാ
ഹ്നമായിരുന്നു അപ്പോൾ. അയാൾ ഒട്ടകങ്ങളെ
കിണറിനോടടുത്തു മുട്ടുകുത്തിച്ചു നിർത്തി.

12ഭൃത്യൻ പറഞ്ഞു, "എന്റെ യജമാനനായ
അബ്രാഹാമിന്റെ ദൈവമാകുന്ന യഹോവേ,
അവന്റെ പുത്രന് ഇന്നു തന്നെ ഒരു വധുവിനെ
തെരഞ്ഞെടുക്കാൻ എന്നെ അനുവദിക്കൂ.
എന്റെ യജമാനനായ അബ്രാഹാമിനോടു
കാരുണ്യം കാട്ടൂ. 13ഞാനിവിടെ ഈ കിണറ്റിൻ
കരയിൽ നിൽക്കുന്നു. നഗരത്തിലെ ചെറുപ്പ
ക്കാരികൾ വെള്ളം കോരാൻ വരുന്നു. 14യി
സ്ഹാക്കിനു യോജിച്ച പെണ്ണ് അതിലേതാ
ണെന്നറിയുന്നതിന് ഞാനൊരു വിശേഷപ്പെട്ട
അടയാളം കാത്തിരിക്കുകയാണ്. ആ വിശേഷ
അടയാളം ഇതാണ്: 'ദയവായി എനിക്കു
വെള്ളം കുടിക്കാൻ പാകത്തിനു പാത്രം താഴ്ത്തി
ത്തരേണമേ' എന്നു ഞാൻ പറയുമ്പോൾ 'കുടി
ക്കൂ, അങ്ങയുടെ ഒട്ടകങ്ങൾക്കും ഞാൻ വെള്ളം
കൊടുക്കാം' എന്നു പറയുന്ന പെൺകുട്ടിയെ
ഞാൻ ശരിയായ വധുവായി കണ്ടെത്തും.
അങ്ങനെ സംഭവിച്ചാൽ യിസ്ഹാക്കിന്റെ
യഥാർത്ഥഭാര്യയെ അങ്ങ് ചൂണ്ടിക്കാണിച്ച
തായി ഞാൻ കരുതും. എന്റെ യജമാനനോട്
അങ്ങ് കരുണ കാട്ടിയതായി ഞാൻ മനസ്സി
ലാക്കും."

### ഒരു ഭാര്യയെ കണ്ടെത്തുന്നു

15അപ്പോൾ, ഭൃത്യൻ പ്രാർത്ഥിച്ചു കഴിയുന്ന
തിനു മുമ്പായി റിബെക്കാ എന്നൊരു ചെറു
പ്പക്കാരി അവിടെ വന്നു. ബെഥൂവേലിന്റെ
പുത്രിയായിരുന്നു റിബെക്കാ. അബ്രാഹാമി
ന്റെ സഹോദരൻ നാഹോരിന്റെയും മിൽക്ക
യുടെയും പുത്രനായിരുന്നു ബെഥൂവേൽ.
റിബെക്കാ വെള്ളപ്പാത്രവും ചുമലിലേന്തി
യാണ് വന്നത്. 16അവൾ വളരെ സുന്ദരിയായി
രുന്നു. അവൾ ഒരു കന്യകയായിരുന്നു; അവൾ
ഒരു പുരുഷനോടൊപ്പം ഒരിക്കലും ഉറങ്ങിയി
ട്ടില്ല. അവൾ കിണറ്റിൻകരയിലെത്തി തന്റെ
പാത്രം നിറച്ചു. 17അപ്പോൾ ഭൃത്യൻ അവളുടെ
അടുത്തേക്ക് ഓടിയെത്തി പറഞ്ഞു, "നിന്റെ
പാത്രത്തിൽനിന്നും അല്പം വെള്ളം എനിക്കു
കുടിക്കാൻ തരൂ."

18റിബെക്കാ വേഗം ചുമലിൽനിന്ന് പാത്രം
താഴെയിറക്കി അവനു വെള്ളം കൊടുത്തു.
റിബെക്കാ പറഞ്ഞു, "ഇതു കുടിക്കൂ, പ്രഭോ."
19അയാൾക്കു വെള്ളം കൊടുത്തു കഴിഞ്ഞയു
ടനെ റിബെക്കാ പറഞ്ഞു, "അങ്ങയുടെ ഒട്ടക
ങ്ങൾക്കും ഞാൻ വെള്ളം കൊടുക്കാം." 20അവൾ
വേഗം ഒട്ടകങ്ങൾക്കു വെള്ളം കുടിക്കാനുള്ള
തൊട്ടിയിലേക്കു തന്റെ പാത്രത്തിലെ വെള്ളം
ഒഴിച്ചു. അനന്തരം അവൾ കുടുതൽ വെള്ളം
കോരാൻ കിണറ്റിൻ കരയിലേക്കു വീണ്ടും
പോയി. അവൾ എല്ലാ ഒട്ടകങ്ങൾക്കും വെള്ളം
കൊടുത്തു.

21ഭൃത്യൻ അവളെ നിശബ്ദനായി വീക്ഷിച്ചു.
തന്റെ യാത്ര സഫലമാക്കാൻ യഹോവ ഒരു
മറുപടി തന്നതാണോ എന്നുറപ്പു വരുത്താൻ
അയാൾ അവളെ നോക്കി. 22ഒട്ടകങ്ങൾ വെള്ളം
കുടിച്ചു കഴിഞ്ഞപ്പോൾ, അയാൾ റിബെക്ക
യ്ക്ക് കാൽ ഔൺസ് തൂക്കമുള്ള ഒരു സ്വർണ്ണ
മോതിരം സമ്മാനിച്ചു. കൂടാതെ അഞ്ച്
ഔൺസ് തൂക്കമുള്ള രണ്ടു സ്വർണ്ണവളകളും
അവൻ നൽകി. 23ഭൃത്യൻ ചോദിച്ചു, "നിന്റെ
അപ്പൻ ആരാണ്? നിന്റെ അപ്പന്റെ സ്ഥലത്ത്

എന്റെ സംഘത്തിനു താമസിക്കാൻ ഇടമുണ്ടാ
കുമോ?”
24റിബെക്കാ മറുപടി പറഞ്ഞു, “നാഹോരി
ന്റെയും മിൽക്കയുടെയും പുത്രനായ ബെഥൂ
വേലാണ് എന്റെ അപ്പൻ.” 25അനന്തരം അവൾ
പറഞ്ഞു, “നിങ്ങളുടെ ഒട്ടകങ്ങൾക്കു വേണ്ടത്ര
വയ്ക്കോലും ഉറങ്ങാൻ ആവശ്യത്തിനു സ്ഥല
വും അവിടെയുണ്ട്.”
26ഭൃത്യൻ മുട്ടുകുത്തി നിന്ന് യഹോവയെ
ആരാധിച്ചു. 27ഭൃത്യൻ പറഞ്ഞു, “എന്റെ യജമാ
നന്റെ ദൈവമായ യഹോവ വാഴ്ത്തപ്പെട്ട
വൻ. യഹോവ എന്റെ യജമാനനോടു കുരു
ണയും വിശ്വാസവും കാണിച്ചു. യജമാന
പുത്രന് ശരിയായ വധുവിനെ കാട്ടിത്തരുവാൻ
യഹോവ എന്നെ എന്റെ യജമാനന്റെ ബന്ധു
ഭവനത്തിലേക്കു നയിച്ചു.”
28അപ്പോൾ റിബെക്കാ ഓടിപ്പോയി തന്റെ
വീട്ടുകാരോട് ഇതെല്ലാം പറഞ്ഞു. 29-30റിബെ
ക്കയ്ക്ക് ഒരു സഹോദരനുണ്ടായിരുന്നു.
ലാബാൻ എന്നായിരുന്നു അവന്റെ പേര്.
അയാൾ പറഞ്ഞതെല്ലാം റിബെക്കാ തന്റെ
സഹോദരനോടു പറഞ്ഞു. ലാബാൻ അവൾ
പറഞ്ഞതു ശ്രദ്ധിച്ചു. അവളുടെ കൈയിലെ
വളകളും മോതിരവും കണ്ട ലാബാൻ കിണ
റ്റിൻകരയിലേക്ക് ഓടി. അവിടെ കിണറ്റിൻ
കരയിൽ ഒട്ടകങ്ങളോടൊത്ത് ആ മനുഷ്യൻ
നിൽക്കുന്നുണ്ടായിരുന്നു. 31ലാബാൻ പറഞ്ഞു,
“പ്രഭോ, അങ്ങയ്ക്കു സ്വാഗതം! ഇവിടെ പുറ
ത്തു നിൽക്കാതെ അകത്തേക്കു വരൂ! അങ്ങയ്ക്കു
റങ്ങാൻ ഒരു മുറിയും ഒട്ടകങ്ങൾക്കിടവും ഞാൻ
ഒരുക്കിയിട്ടുണ്ട്.”
32അബ്രാഹാമിന്റെ ഭൃത്യൻ ആ ഭവനത്തി
ലേക്കു കയറി. ലാബാൻ ഒട്ടകങ്ങളുടെ ജീനി
അഴിയ്ക്കുന്നതിനും അവയ്ക്കു വയ്ക്കോൽ
കൊടുക്കുന്നതിനും അയാളെ സഹായിച്ചു.
അയാൾക്കും കൂട്ടർക്കും കാൽ കഴുകുവാനുള്ള
വെള്ളവും ലാബാൻ കൊടുത്തു. 33എന്നിട്ട്
ലാബാൻ അയാൾക്ക് ഭക്ഷണം കൊടുത്തു.
പക്ഷേ ഭൃത്യൻ അതു തിന്നാൻ മടിച്ചു. അയാൾ
പറഞ്ഞു, “വന്ന കാര്യം പറയാതെ ഞാനൊ
ന്നും കഴിക്കില്ല.”
അതിനാൽ ലാബാൻ പറഞ്ഞു, “എങ്കിൽ
പറയൂ.”

### റിബെക്കയ്ക്കു വേണ്ടിയുള്ള വിലപേശൽ

34ഭൃത്യൻ പറഞ്ഞു, “ഞാൻ അബ്രാഹാമിന്റെ
ഭൃത്യനാണ്. 35യഹോവ എന്റെ യജമാനനെ
എല്ലാക്കാര്യത്തിലും സമൃദ്ധിയായി അനുഗ്ര
ഹിച്ചിട്ടുണ്ട്. എന്റെ യജമാനൻ ഒരു മഹാനാ
യിരിക്കുന്നു. അദ്ദേഹത്തിനു ധാരാളം ആടുമാടു
കളേയും യഹോവ നൽകി. അദ്ദേഹത്തിനു
ധരാളം സ്വർണ്ണവും വെള്ളിയും ഭൃത്യന്മാരുമുണ്ട്.
അബ്രാഹാമിന് അനേകം ഒട്ടകങ്ങളും കഴുത
കളുമുണ്ട്. 36സാറയായിരുന്നു എന്റെ യജമാ
നന്റെ പത്നി. വാർദ്ധക്യത്തിൽ അവൾ ഒരു
പുത്രനു ജന്മമേകി. എന്റെ യജമാനൻ തന്റെ
സ്വത്തെല്ലാം ആ പുത്രനു നൽകുകയും ചെ
യ്തു. 37യജമാനൻ എന്നെക്കൊണ്ട് ഒരു പ്രതി
ജ്ഞ ചെയ്യിച്ചു. അദ്ദേഹം എന്നോടു പറഞ്ഞു,
‘എന്റെ മകനെ കനാനിൽനിന്നുള്ള ഒരു പെൺ
കുട്ടിയെ വിവാഹം കഴിക്കാൻ അനുവദിക്കരുത്.
നമ്മൾ അവർക്കിടയിലാണ് കഴിയുന്നതെ
ങ്കിലും ഒരു കനാൻകാരിയെ എന്റെ മകൻ
ഭാര്യയാക്കുന്നത് എനിക്കിഷ്ടമല്ല. 38അതിനാൽ
നീ എന്റെ പിതാവിന്റെ രാജ്യത്തു പോകാ
മെന്നു പ്രതിജ്ഞ ചെയ്യുക. എന്റെ കുടുംബ
ത്തിൽ പോയി എന്റെ മകന് ഒരു വധുവിനെ
തെരഞ്ഞെടുക്കുക.’ 39ഞാനെന്റെ യജമാന
നോടു ചോദിച്ചു, ‘ആ സ്ത്രീ എന്നോടൊപ്പം
ഇങ്ങോട്ടു വന്നില്ലെങ്കിലോ?’ 40പക്ഷേ എന്റെ
യജമാനൻ പറഞ്ഞു, ‘ഞാൻ യഹോവയെ
ശുശ്രൂഷിക്കുന്നു. യഹോവ തന്റെ ദൂതനെ
നിന്നോടൊപ്പമയച്ച് നിന്നെ സഹായിക്കും. നീ
എന്റെ കുടുംബക്കാരിൽനിന്ന് എന്റെ പുത്ര
വധുവിനെ തെരഞ്ഞെടുക്കുകയും ചെയ്യും.
41പക്ഷേ നീ എന്റെ പിതാവിന്റെ രാജ്യത്തു
പോകുകയും എന്റെ മകന് ഒരു വധുവിനെ
തരാൻ അവർ തയ്യാറാകാതിരിക്കുകയും ചെയ്
താൽ നീ ഈ പ്രതിജ്ഞയിൽനിന്നും മുക്തനാ
യിരിക്കും.’
42“ഇന്ന് ഞാൻ ഈ കിണറിനടുത്തെത്തി
പ്രാർത്ഥിച്ചു, ‘എന്റെ യജമാനനായ അബ്രാ
ഹാമിന്റെ ദൈവമായ യഹോവേ, എന്റെ
യാത്ര സഫലമാക്കേണമേ. 43ഇവടെ വെള്ളം
കോരാൻ വരുന്ന ഒരു ചെറുപ്പക്കാരിക്കായി
ഞാൻ ഈ കിണറ്റിൻകരയിൽ കാത്തു നിൽ
ക്കാം. എന്നിട്ട് ഞാൻ പറയും, “നിന്റെ പാത്ര
ത്തിൽ നിന്നല്പം വെള്ളം ദയവായി എനിക്കു
കുടിക്കാൻ തരൂ.” 44അപ്പോൾ അനുയോജ്യയായ
യുവതിയാണെങ്കിൽ ഒരു പ്രത്യേകതരത്തിൽ
ഉത്തരം പറയും. അവൾ പറയും, “ഈ വെള്ളം
കുടിക്കൂ, അങ്ങയുടെ ഒട്ടകങ്ങൾക്കും ഞാൻ
വെള്ളം കൊടുക്കാം.” അങ്ങനെ ആ പെൺ
കുട്ടിയെയാണ് യഹോവ എന്റെ യജമാന
പുത്രനുവേണ്ടി തെരഞ്ഞെടുത്തിരിക്കുന്നതെന്ന്
ഞാനറിയും.’
45“ഞാൻ പ്രാർത്ഥിച്ചുതീരും മുമ്പേ റിബെ
ക്കാ വെള്ളം കോരാൻ വന്നു. അവളുടെ ചുമ
ലിൽ വെള്ളം കോരാനുള്ള പാത്രവുമുണ്ടായി
രുന്നു. ഞാനവളോടല്പം വെള്ളം ആവശ്യപ്പെട്ടു.
46അവൾ വേഗം തോളിൽനിന്ന് പാത്രം താഴ്ത്തി
എനിക്കു വെള്ളം ഒഴിച്ചു തന്നു. എന്നിട്ടവൾ
പറഞ്ഞു, ‘ഇതു കുടിക്കൂ, അങ്ങയുടെ ഒട്ടക
ങ്ങൾക്കും ഞാൻ വെള്ളം കൊടുക്കാം.’ അതി
നാൽ ഞാൻ വെള്ളം കുടിക്കുകയും അവൾ
ഒട്ടകങ്ങൾക്കു വെള്ളം കൊടുക്കുകയും ചെയ്തു.
47അനന്തരം ഞാൻ അവളോടു ചോദിച്ചു,
‘ആരാണു നിന്റെ അപ്പൻ?’ അവൾ പറഞ്ഞു,
‘നാഹോരിന്റെയും മിൽക്കായുടേയും പുത്ര
നായ ബെഥൂവേൽ ആണ് എന്റെ അപ്പൻ.’
അപ്പോൾ ഞാൻ അവൾക്കു മോതിരവും വള
യും കൊടുത്തു. 48ഞാൻ തല കുനിച്ചു യഹോവ
യ്ക്കു നന്ദി പറഞ്ഞു. എന്റെ യജമാനനായ
അബ്രാഹാമിന്റെ ദൈവമായ യഹോവയെ
ഞാൻ ആരാധിച്ചു. എന്റെ യജമാനന്റെ
സഹോദരന്റെ പൗത്രിയുടെയടുത്തേക്ക്
എന്നെ നേർവഴിക്കു നയിച്ചതിനു ഞാനവ
നോടു നന്ദി പറഞ്ഞു. 49ഇനി പറയൂ, നിങ്ങൾ
എന്റെ യജമാനനോടു കരുണയും വിശ്വാ
സവും പുലർത്തി അദ്ദേഹത്തിന് നിങ്ങളുടെ
പുത്രിയെ നൽകുകയില്ലേ? അതോ നിങ്ങളുടെ
പുത്രിയെ അദ്ദേഹത്തിനു നൽകുകയില്ലെന്നാ
ണോ? എന്തായാലും പറയൂ. അപ്പോൾ ഞാനെ
ന്തു ചെയ്യണമെന്ന് എനിക്കു തീരുമാനിക്കാ
മല്ലോ.”
50അപ്പോൾ ലാബാനും ബെഥൂവേലും പറ
ഞ്ഞു, “ഇതു യഹോവയുടെ നിയോഗമാ
ണെന്നു ഞങ്ങളറിയുന്നു. അതിനാൽ ഞങ്ങൾ

ക്കതിൽ മാറ്റം വരുത്താൻ പറയാനാവില്ല.
51ഇതാ റിബെക്കാ. അവളെ കൊണ്ടുപോകൂ.
നിന്റെ യജമാനപുത്രൻ അവളെ വിവാഹം
കഴിക്കട്ടെ. യഹോവയുടെ ആഗ്രഹം അതാണ്."
52ഇതു കേട്ടപ്പോൾ അബ്രാഹാമിന്റെ ഭൃത്യൻ
നിലത്തു മുട്ടുകുത്തി യഹോവയ്ക്കു നന്ദി
പറഞ്ഞു. 53അപ്പോൾ അവൻ റിബെക്കയ്ക്ക്
താൻ കൊണ്ടുവന്ന സമ്മാനങ്ങൾ നൽകി.
അയാൾ അവൾക്ക് മനോഹരമായ വസ്ത്ര
ങ്ങളും സ്വർണ്ണവും വെള്ളിയും കൊണ്ടുള്ള ആഭ
രണങ്ങളും നൽകി. അവളുടെ അമ്മയ്ക്കും
സഹോദരനും അയാൾ വിലകൂടിയ സമ്മാന
ങ്ങൾ നൽകി. 54പിന്നെ, അയാളും കൂട്ടരും
നിറയെ തിന്നുകയും കുടിക്കുകയും ചെയ്ത
ശേഷം ആ രാത്രി അവിടെ ചിലവഴിച്ചു. പിറ്റേ
ന്ന് അതിരാവിലെ ഉണർന്നെണീറ്റ് അവർ പറ
ഞ്ഞു, "ഇനി ഞങ്ങൾ എന്റെ യജമാനന്റെയടു
ത്തേക്കു മടങ്ങട്ടെ."
55റിബെക്കയുടെ അമ്മയും സഹോദരനും
പറഞ്ഞു, "റിബെക്കാ കുറച്ചുകാലം ഞങ്ങളുടെ
കൂടെ കഴിയട്ടെ. ഒരു പത്തുദിവസം. അതിനു
ശേഷം അവൾക്കു പോകാം." 56എന്നാൽ ഭൃത്യൻ
അവരോടു പറഞ്ഞു, "എന്നെ അധികം താമ
സിപ്പിക്കരുത്. യഹോവ എന്റെ യാത്ര സഫല
മാക്കിയിരിക്കുന്നു. ഇനി ഞാൻ എന്റെ യജമാ
നന്റെയടുത്തേക്കു പോകട്ടെ."
57റിബെക്കയുടെ അമ്മയും സഹോദരനും പറ
ഞ്ഞു, "ഞങ്ങൾ റിബെക്കയെ വിളിച്ച് അവ
ളുടെ ഇഷ്ടം ചോദിക്കട്ടെ." 58അവർ റിബെ
ക്കയെ വിളിച്ചു ചോദിച്ചു, "നീ ഇപ്പോൾ ഇയാ
ളുടെ കൂടെ പോകാൻ ഇഷ്ടപ്പെടുന്നുവോ?"
റിബെക്കാ പറഞ്ഞു, "അതേ, ഞാൻ പോകു
ന്നു."
59അതിനാൽ അബ്രാഹാമിന്റെ ഭൃത്യനോടും
കൂട്ടരോടുമൊത്തു പോകാൻ അവർ റിബെ
ക്കയെ അനുവദിച്ചു. റിബെക്കയുടെ ആയയേ
യും കൂടെ അയച്ചു. 60റിബെക്കാ യാത്ര തിരിച്ച
പ്പോൾ അവർ അവളോടു പറഞ്ഞു,
"ഞങ്ങളുടെ സഹോദരീ, നീ അനേകം
കോടി ജനങ്ങളുടെ അമ്മയാകട്ടെ. നിന്റെ
പിൻഗാമികൾ അവരുടെ ശത്രുക്കളെ തോല്പിച്ച്
അവരുടെ നഗരങ്ങൾ കൈയടക്കട്ടെ."
61അനന്തരം റിബെക്കയും അവളുടെ ആയ
യും ഒട്ടകങ്ങളുടെ പുറത്തു കയറി ഭൃത്യനേയും
കൂട്ടരേയും അനുഗമിച്ചു. അങ്ങനെ ഭൃത്യൻ
റിബെക്കയേയും കൂട്ടി വീട്ടിലേക്കു മടങ്ങി.
62യിസ്ഹാക്ക് ബേർലഹയിരോയിൽനിന്നും
നെഗെവിൽ താമസിക്കുകയാണിപ്പോൾ. 63ഒരു
സായാഹ്നത്തിൽ യിസ്ഹാക്ക് ധ്യാനത്തി
നായി വയലിലേക്കു പോയി. യിസ്ഹാക്ക് മുക
ളിലേക്കു നോക്കിയപ്പോൾ ദൂരെനിന്നു വരുന്ന
ഒട്ടകങ്ങളെ കണ്ടു.
64റിബെക്കാ നോക്കിയപ്പോൾ യിസ്ഹാ
ക്കിനെ കണ്ടു. അപ്പോളവൾ ഒട്ടകപ്പുറത്തു
നിന്നും ചാടിയിറങ്ങി. 65അവൾ ഭൃത്യനോടു
ചോദിച്ചു, "നമ്മെ കാണാൻ ഈ വയലിലൂടെ
വരുന്ന ആ ചെറുപ്പക്കാരൻ ആരാണ്?"
ഭൃത്യൻ പറഞ്ഞു, "അതെന്റെ യജമാനപുത്ര
നാണ്." അപ്പോൾ റിബെക്കാ മൂടുപടം കൊണ്ട്
തന്റെ മുഖം മറച്ചു.
66സംഭവിച്ചതെല്ലാം ഭൃത്യൻ യിസ്ഹാക്കി
നോടു വിവരിച്ചു. 67അനന്തരം യിസ്ഹാക്ക്
പെൺകുട്ടിയെ തന്റെ അമ്മയുടെ കൂടാരത്തി
ലേക്കു കൂട്ടിക്കൊണ്ടു വന്നു. ആ ദിവസം തന്നെ
റിബെക്കാ യിസ്ഹാക്കിന്റെ ഭാര്യയായി.
യിസ്ഹാക്ക് അവളെ വളരെയധികം സ്നേഹി
ച്ചു. അങ്ങനെ യിസ്ഹാക്കിന് തന്റെ അമ്മ
യുടെ മരണശേഷം വലിയ ആശ്വാസം തോന്നി.

## അബ്രാഹാമിന്റെ കുടുംബം

25 അബ്രാഹാം വീണ്ടും വിവാഹം കഴിച്ചു.
കെതൂറാ എന്നായിരുന്നു അയാളുടെ
പുതിയ ഭാര്യയുടെ പേര്. 2അവൾ സിമ്രാൻ,
യൊക്ശാൻ, മെദാൻ, മിദ്യാൻ, യിശ്ബാക്,
ശൂവഹ് എന്നിവർക്കു ജന്മം നൽകി. 3ശെബ
യുടെയും ദെദാന്റെയും പിതാവായിരുന്നു
യൊക്ശാൻ. അശ്ശൂരീം, ലെത്തൂശീം, ലെയുമ്മീം
എന്നിവർ ദെദാന്റെ പിൻഗാമികളായിരുന്നു.
4ഏഫാ, ഏഫെർ, ഹനോക്, അബീദാ,
എൽദാഗാ, ഇവരൊക്കെ മിദ്യാന്റെ മക്കളായി
രുന്നു. ഈ മക്കളെല്ലാം കെതൂറയുടെയും അബ്രാ
ഹാമിന്റെയും വിവാഹത്തിൽനിന്നു പിറന്ന
വരാണ്. 5-6അബ്രാഹാമിന്റെ മരണത്തിനു
മുമ്പ് അദ്ദേഹം തന്റെ ദാസിമാരുടെ പുത്ര
ന്മാർക്ക് ചില സമ്മാനങ്ങൾ നൽകി അവരെ
കിഴക്കോട്ടു പറഞ്ഞുവിട്ടു. അദ്ദേഹം അവരെ
യിസ്ഹാക്കിൽനിന്നും ദൂരേക്കയച്ചു. അനന്തരം
അബ്രാഹാം തന്റെ സ്വത്തു മുഴുവൻ യിസ്ഹാ
ക്കിനു നൽകി.
7അബ്രാഹാം 175 വയസ്സുവരെ ജീവിച്ചു.
8പിന്നീട് ക്ഷീണിതനായിത്തീർന്ന് അബ്രാഹാം
മരണമടഞ്ഞു. ദീർഘവും സംതൃപ്തവുമായ
ഒരു ജീവിതമായിരുന്നു അദ്ദേഹത്തിന്റേത്.
അദ്ദേഹം മരിച്ച് പൂർവ്വികരോടു ചേർന്നു.
9അദ്ദേഹത്തിന്റെ മക്കളായ യിസ്ഹാക്കും
യിശ്മായേലും അദ്ദേഹത്തെ മക്പേലയിലെ
ഗുഹയിൽ സംസ്കരിച്ചു. സോഹാരിന്റെ
പുത്രനായ എഫ്രോന്റേതായിരുന്നു ആ ഗുഹ.
മമ്രേയ്ക്ക് കിഴക്കായിരുന്നു ആ സ്ഥലം. 10ഹിത്യ
രുടെ കൈയിൽനിന്നും അബ്രാഹാം വാങ്ങിയ
ഗുഹയായിരുന്നു അത്. അബ്രാഹാം അവിടെ
തന്റെ പത്നിയോടൊപ്പം അടക്കപ്പെട്ടു. 11അ
ബ്രാഹാമിന്റെ മരണശേഷം ദൈവം യിസ്ഹാ
ക്കിനെ അനുഗ്രഹിച്ചു. യിസ്ഹാക്ക് ബേർല
ഹയിരോയീയിൽ താമസം തുടർന്നു.
12യിശ്മായേലിന്റെ വംശാവലി ഇതാണ്.
യിശ്മായേൽ അബ്രാഹാമിന്റെയും സാറ
യുടെ ഈജിപ്തുകാരിയായ ഭൃത്യ ഹാഗാരി
ന്റെയും പുത്രൻ.
13യിശ്മായേലിന്റെ സന്തതികളുടെ പേരു
കൾ: നെബായോത്തായിരുന്നു മൂത്തപുത്രൻ.
പിന്നെ കേദാർ ജനിച്ചു. തുടർന്ന് അദ്‌വയേൽ,
മിബ്ശാം, 14മിശ്മാ, ദൂമാ, മശ്ശാ, 15ഹദാദ്, തേമാ,
യെതൂർ, നാഫീശ്, കേദെമാ എന്നിവർ.
16യിശ്മായേലിന്റെ പുത്രന്മാരുടെ പേരുകൾ
അതായിരുന്നു. ഓരോ പുത്രനും പിൽക്കാലത്ത്
ചെറു നഗരങ്ങളായി മാറിയ സ്വന്തം പാളയങ്ങ
ളുണ്ടായിരുന്നു. പന്ത്രണ്ടു പുത്രന്മാരും സ്വന്തം
ജനതയുള്ള രാജകുമാരന്മാരെപ്പോലെയായി
രുന്നു. 17യിശ്മായേൽ 137 വയസ്സുവരെ ജീവി
ച്ചു. അനന്തരം അയാൾ മരിച്ച് പൂർവ്വികരോടു
ചേർന്നു. 18യിശ്മായേലിന്റെ പിൻഗാമികൾ
മരുഭൂമിയിലെമ്പാടും താവളമടിച്ചു. ആ പ്രദേ
ശം ഹവീലയിൽ നിന്ന് ഈജിപ്തിനോടു ചേർ
ന്നുള്ള ശൂർവരെയും ശൂരിൽനിന്നും അസ്സീറിയ
വരെയും വ്യാപിച്ചിരുന്നു. യിശ്മായേലിന്റെ
പിൻഗാമികൾ ഇടക്കിടെ യിശ്മായേലിന്റെ
സഹോദരന്റെ ജനതയെ ആക്രമിച്ചിരുന്നു.

## യിസ്ഹാക്കിൻെറ കുടുംബം

19ഇത് യിസ്ഹാക്കിൻെറ കഥയാകുന്നു.
അബ്രാഹാമിന് യിസ്ഹാക്കെന്നൊരു പുത്ര
നുണ്ടായിരുന്നു. 20യിസ്ഹാക്കിനു നാല്പതു വയ
സ്സായപ്പോൾ അവൻ റിബെക്കയെ വിവാഹം
കഴിച്ചു. പദ്ദൻ-അരാംകാരിയായിരുന്നു റിബെ
ക്ക. അവൾ ബെഥൂവേലിൻെറ പുത്രിയും അരാ
മ്യനായ ലാബാൻെറ സഹോദരിയുമായിരുന്നു.
21യിസ്ഹാക്കിൻെറ ഭാര്യയ്ക്ക് കുട്ടികളുണ്ടാ
യില്ല. അതിനാൽ യിസ്ഹാക്ക് തൻെറ ഭാര്യ
യ്ക്കുവേണ്ടി യഹോവയോടു പ്രാർത്ഥിച്ചു.
യഹോവ യിസ്ഹാക്കിൻെറ പ്രാർത്ഥന കേട്ടു.
യഹോവ റിബെക്കയെ ഗർഭം ധരിക്കാൻ അനു
വദിക്കുകയും ചെയ്തു.
22ഗർഭിണിയായിരുന്നപ്പോൾ റിബെക്കയുടെ
വയറ്റിൽ കിടന്ന രണ്ടു കുഞ്ഞുങ്ങൾ തമ്മിൽ
ഞെരുങ്ങി. റിബെക്കാ യഹോവയോടു പ്രാർ
ത്ഥിച്ചു, "എനിക്കെന്താണിങ്ങനെയൊക്കെ
സംഭവിക്കുന്നത്?" 23യഹോവ അവളോടു പറ
ഞ്ഞു, "നിൻെറ ശരീരത്തിനുള്ളിൽ രണ്ടു ജന
തകളാണുള്ളത്. രണ്ടു കുടുംബങ്ങളുടെ ഭരണാ
ധികാരികൾ നിന്നിൽനിന്നു പിറക്കും. അവർ
വിഭജിക്കപ്പെടുകയും ചെയ്യും. ഒരു മകൻ മറ്റവ
നേക്കാൾ കരുത്തനായിരിക്കും. മൂത്തപുത്രൻ
ഇളയവനെ സേവിക്കും." 24പിന്നീട് ഗർഭം പൂർ
ണ്ണമായപ്പോൾ റിബെക്ക ഇരട്ടപുത്രന്മാരെ
പ്രസവിച്ചു. 25മൂത്തകുട്ടിക്കു ചുവപ്പു നിറമായി
രുന്നു. രോമം നിറഞ്ഞ മേലങ്കി പോലെയായി
രുന്നു അവൻെറ ചർമ്മം. അതിനാൽ അവന്
ഏശാവ് എന്നു പേരിട്ടു. 26രണ്ടാമത്തെ കുട്ടി
പിറന്നപ്പോൾ അവൻ ഏശാവിൻെറ ഉപ്പൂറ്റി
യിൽ മുറുകെ പിടിച്ചിരുന്നു. അതിനാൽ അവ
ന് യാക്കോബ് എന്നും പേരിട്ടു. യിസ്ഹാക്കിന്
അറുപതു വയസ്സായിരുന്നപ്പോഴാണ് ഏശാവും
യാക്കോബും പിറന്നത്.
27കുട്ടികൾ വളർന്നു. ഏശാവ് ഒരു നല്ല
നായാട്ടുകാരനായിത്തീർന്നു. ഏറെ നേരവും
പുറത്ത് വയലിൽ കഴിയാനായിരുന്നു അവ
നിഷ്ടം. എന്നാൽ യാക്കോബ് വളരെ ശാന്തനാ
യിരുന്നു. അവൻ കൂടാരത്തിനുള്ളിൽ തന്നെ
തങ്ങി. 28യിസ്ഹാക്ക് ഏശാവിനെ സ്നേഹി
ച്ചു. ഏശാവ് കൊന്ന മൃഗങ്ങളെ തിന്നാൻ
അവന് ഇഷ്ടമായിരുന്നു. പക്ഷേ യാക്കോ
ബിനോടായിരുന്നു റിബെക്കയ്ക്ക് സ്നേഹം.
29ഒരിക്കൽ ഏശാവ് വേട്ട കഴിഞ്ഞു തിരി
ച്ചെത്തി. അവൻ വിശപ്പുകൊണ്ട് വളരെ
ക്ഷീണിച്ചിരുന്നു. യാക്കോബ് ഒരു കലത്തിൽ
അമരപ്പയർ വേവിക്കുകയായിരുന്നു. 30ഏശാവ്
യാക്കോബിനോടു പറഞ്ഞു, "ഞാൻ വല്ലാതെ
വിശന്നു വലഞ്ഞിരിക്കുന്നു. എനിക്ക് അതിലല്പം
ചുവന്ന അമരപ്പയർ തരൂ." (അതിനാലാണ
യാളെ ഏദോം എന്നു വിളിക്കുന്നത്.)
31പക്ഷേ യാക്കോബ് പറഞ്ഞു, "ആദ്യജാത
നായ പുത്രനെന്ന നിലയിൽ നിൻെറ എല്ലാ
അവകാശങ്ങളും ഇന്നെനിക്കു വിൽക്കണം."
32ഏശാവ് പറഞ്ഞു, "ഞാൻ വിശപ്പു കൊണ്ട്
ഏതാണ്ട് മരിച്ചുകഴിഞ്ഞു. ഞാൻ മരിച്ചാൽ,
എൻെറ അപ്പൻെറ സ്വത്തൊന്നും എന്നെ
സഹായിക്കില്ല. അതിനാൽ ഞാൻ എൻെറ
വീതം നിനക്കു നൽകും."
33പക്ഷേ യാക്കോബ് പറഞ്ഞു, "നീ അതെ
ല്ലാം എനിക്കു തരുമെന്ന് ആദ്യം വാഗ്ദാനം
ചെയ്യുക." അങ്ങനെ ഏശാവ് യാക്കോബിന്
വാഗ്ദാനം നൽകി. ഏശാവ് തൻെറ പിതാവി
ൻെറ സ്വത്തിൻെറ ഓഹരി യാക്കോബിനു
വിറ്റു. 34അപ്പോൾ യാക്കോബ് അപ്പവും ആഹാ
രവും കൊടുത്തു. ഏശാവ് എല്ലാം തിന്നുകയും
കുടിക്കുകയും ചെയ്തശേഷം പോയി. അങ്ങ
നെ ഏശാവ് ആദ്യപുത്രനെന്ന നിലയിലുള്ള
അവകാശത്തിലൊന്നും തനിക്ക് വലിയ താല്പ
ര്യമില്ലെന്നു തെളിയിച്ചു.

## യിസ്ഹാക്ക് അബീമേലെക്കിനോടു നുണ പറയുന്നു

26 ഒരിക്കൽ ഒരു വലിയ ക്ഷാമമുണ്ടായി.
അബ്രാഹാമിൻെറ കാലത്തുണ്ടായതു
പോലെ ഒരു ക്ഷാമമായിരുന്നു അത്. അതി
നാൽ യിസ്ഹാക്ക് ഗെരാരിൽ ഫെലിസ്ത്യ
രുടെ രാജാവായ അബീമേലെക്കിൻെറയടു
ത്തേക്കു പോയി. 2യഹോവ യിസ്ഹാക്കി
നോടു സംസാരിച്ചു. യഹോവ പറഞ്ഞു, "ഇനി
ഈജിപ്തിലേക്കു പോകരുത്. ഞാൻ കല്പിക്കുന്ന
തിനനുസരിച്ചുള്ള ദേശത്തു താമസിക്കുക. 3ആ
നാട്ടിൽ താമസിക്കുക; ഞാൻ നിന്നോടൊപ്പ
മുണ്ടായിരിക്കും. ഞാൻ നിന്നെ അനുഗ്രഹിക്കും.
ഈ ദേശം മുഴുവനും ഞാൻ നിനക്കും നിൻെറ
കുടുംബത്തിനുമായി നൽകും. നിൻെറ പിതാ
വായ അബ്രാഹാമിനു ഞാൻ നൽകിയ
വാഗ്ദാനം ഞാൻ നടപ്പാക്കും. 4നിൻെറ കുടും
ബത്തെ ഞാൻ ആകാശത്തിലെ നക്ഷത്രങ്ങൾ
പോലെ വർദ്ധിപ്പിക്കും. ഈ ദേശം മുഴുവനും
ഞാൻ നിൻെറ കുടുംബത്തിനു നൽകുകയും
ചെയ്യും. നിൻെറ പിൻഗാമികളിലൂടെ ഭൂമി
യിലെ എല്ലാ ജനതകളും അനുഗ്രഹിക്കപ്പെടും.
5ഞാനിങ്ങനെ ചെയ്യുന്നതെന്തെന്നാൽ നിൻെറ
പിതാവായ അബ്രാഹാം എൻെറ വാക്കുകൾ
അനുസരിക്കുകയും ഞാൻ പറഞ്ഞത് പ്രവർ
ത്തിക്കുകയും ചെയ്തു. അബ്രാഹാം എൻെറ
കല്പനകളും നിയമങ്ങളും ചട്ടങ്ങളും അനുസ
രിച്ചു."
6അതിനാൽ യിസ്ഹാക്ക് ഗെരാരിൽ താമസി
ച്ചു. 7യിസ്ഹാക്കിൻെറ ഭാര്യ റിബെക്കാ അതി
സുന്ദരിയായിരുന്നു. ആ നാട്ടിലെ ആളുകൾ
റിബെക്കയെപ്പറ്റി യിസ്ഹാക്കിനോടു ചോദി
ച്ചു. യിസ്ഹാക്കു പറഞ്ഞു, "അവൾ എൻെറ
സഹോദരിയാണ്." റിബെക്കാ തൻെറ ഭാര്യയാ
ണെന്ന് അവരോടു പറയുവാൻ യിസ്ഹാ
ക്കിനു ഭയമായിരുന്നു. റിബെക്കയെ തട്ടിയെടു
ക്കാൻ അവർ തന്നെ കൊല്ലുമോ എന്നായിരുന്നു
യിസ്ഹാക്കിനു ഭയം.
8യിസ്ഹാക്ക് അവിടെ താമസം തുടങ്ങി.
കുറെ നാളുകളായപ്പോൾ ഒരു ദിവസം അബീമേ
ലെക്ക് തൻെറ ജനാലയിലൂടെ നോക്കി.
അപ്പോൾ യിസ്ഹാക്ക് റിബെക്കയുമായി കളി
തമാശകൾ നടത്തുന്നതു കണ്ടു. 9അബീമേ
ലെക്ക് യിസ്ഹാക്കിനെ വിളിച്ചു ചോദിച്ചു,
"ഇവൾ നിൻെറ ഭാര്യയല്ലേ? പിന്നെന്തിനാണ്
അവൾ നിൻെറ സഹോദരിയാണെന്നു ഞങ്ങ
ളോടു പറഞ്ഞത്?" യിസ്ഹാക്ക് അവനോടു
പറഞ്ഞു, "എന്നെ കൊന്ന് നിങ്ങൾ അവളെ
തട്ടിയെടുക്കുമോ എന്നു ഞാൻ ഭയന്നു."
10അബീമേലെക്കു പറഞ്ഞു, "നീ ഞങ്ങളോടു
തെറ്റു ചെയ്തിരിക്കുന്നു. ഞങ്ങളിലൊരാൾ
നിൻെറ ഭാര്യയുമായി ശയിച്ചിരുന്നെങ്കിൽ
അവൻ ഒരു മഹാപാപത്തിൻെറ അപരാധിയാ
കുമായിരുന്നു."
11അതിനാൽ അബീമേലെക്ക് എല്ലാ ജനങ്ങ
ൾക്കും ഒരു താക്കീതു നൽകി. അവൻ പറഞ്ഞു,

“ഒരുത്തരും ഈ മനുഷ്യനേയോ ഈ സ്ത്രീ
യേയോ ഉപദ്രവിക്കരുത്. ആരെങ്കിലും അവരെ
ഉപദ്രവിച്ചാൽ വധിക്കപ്പെടും.”

## യിസ്ഹാക്ക് ധനികനാകുന്നു

12യിസ്ഹാക്ക് ആ ദേശത്തെ വയലിൽ
വിത്തു വിതച്ചു. ആ വർഷം അയാൾ വലിയ
വിളവ് കൊയ്തെടുക്കുകയും ചെയ്തു. യഹോ
വ അവനെ സമൃദ്ധമായി അനുഗ്രഹിച്ചു.
13യിസ്ഹാക്ക് ധനികനായിത്തീർന്നു. ഒരു
വലിയ ധനികനായിത്തീരുംവരെ അയാൾ
കൂടുതൽ കൂടുതൽ സമ്പാദിച്ചു. 14അയാൾക്ക്
ധാരാളം ആട്ടിൻപറ്റങ്ങളും കാലിക്കൂട്ടങ്ങളുമു
ണ്ടായി. അനേകം അടിമകളുമയാൾക്കുണ്ടായി.
എല്ലാ ഫെലിസ്ത്യർക്കും അയാളോട് അസൂയ
തോന്നി. 15അതിനാൽ ഫെലിസ്ത്യർ യിസ്ഹാ
ക്കിന്റെ അപ്പൻ അബ്രാഹാമും അദ്ദേഹ
ത്തിന്റെ ഭൃത്യന്മാരും ചേർന്ന് വർഷങ്ങൾക്കു
മുമ്പു കുഴിച്ച എല്ലാ കിണറുകളും നശിപ്പിച്ചു.
അവർ ആ കിണറുകളിൽ അഴുക്കു നിറച്ചു.
16അബീമേലെക്ക് യിസ്ഹാക്കിനോടു പറഞ്ഞു,
“ഞങ്ങളുടെ നാടു വിട്ടു പോവുക. നീയി
പ്പോൾ ഞങ്ങളെക്കാൾ ശക്തനായിരിക്കുന്നു.”
17അതിനാൽ യിസ്ഹാക്ക് അവിടം വിട്ട്
ഗരാരിലെ ചെറിയ നദിക്കു സമീപം താവളമ
ടിച്ചു. അയാൾ അവിടെ ജീവിച്ചു. 18അക്കാല
ത്തിനു വളരെ മുമ്പ് അബ്രാഹാം അവിടെ
അനേകം കിണറുകൾ കുഴിച്ചിരുന്നു. അബ്രാഹാ
മിന്റെ മരണശേഷം ഫെലിസ്ത്യർ ആ കിണ
റുകളിൽ അഴുക്കു നിറച്ചു. അതിനാൽ
യിസ്ഹാക്ക് മടങ്ങിപ്പോയി ആ കിണറുകൾ
വീണ്ടും കുഴിച്ചു. യിസ്ഹാക്ക് അവയ്ക്ക് തന്റെ
പിതാവ് നൽകിയിരുന്ന പേരുകൾ തന്നെ
നൽകി. 19യിസ്ഹാക്കിന്റെ ഭൃത്യന്മാരും ആ
ചെറിയ നദിക്കു സമീപം ഒരു കിണർ കുഴിച്ചു.
ആ കിണറ്റിൽനിന്ന് ഒരു ഉറവ പൊട്ടിയൊഴുകി.
20എന്നാൽ ഗെരാർതാഴ്വരയിൽ ആടുകളെ
മേയിച്ചിരുന്നവർ യിസ്ഹാക്കിന്റെ ഭൃത്യന്മാ
രുമായി തർക്കത്തിലേർപ്പെട്ടു. അവർ പറഞ്ഞു,
“വെള്ളം ഞങ്ങളുടേതാണ്.” അതിനാൽ
യിസ്ഹാക്ക് ആ കിണറിന് ഏശെക് എന്നു
പേരിട്ടു. അവൻ ആ പേരു നൽകാൻ കാരണം,
അവിടെ വെച്ചാണ് അവർ അവനോടു വാദി
ച്ചത് എന്നതായിരുന്നു.
21അനന്തരം യിസ്ഹാക്കിന്റെ സേവകർ
മറ്റൊരു കിണർ കൂടികുഴിച്ചു. ആളുകൾ വന്ന്
ആ കിണറിന്റെ പേരിലും അവകാശമുന്ന
യിച്ചു. അതിനാൽ യിസ്ഹാക്ക് ആ കിണറിന്
സിത്നാ എന്നു പേരിട്ടു.
22യിസ്ഹാക്ക് അവിടെനിന്നും മാറി മറ്റൊരു
കിണർ കുഴിച്ചു. ആരും ആ കിണറിനുമേൽ
അവകാശവാദവുമായി വന്നില്ല. അതിനാൽ
അവൻ ആ കിണറിന് രെഹോബോത്ത് എന്നു
പേരിട്ടു. യിസ്ഹാക്കു പറഞ്ഞു, “ഇപ്പോൾ
യഹോവ നമുക്കായി ഒരു സ്ഥലം കാണിച്ചു
തന്നിരിക്കുന്നു. ഇവിടെ നാം പെരുകുകയും
വിജയികളാകുകയും ചെയ്യും.”
23യിസ്ഹാക്ക് അവിടെനിന്ന് ബേർ-ശേബെ
യിലേക്കു പോയി. 24ആ രാത്രിയിൽ യഹോവ
യിസ്ഹാക്കിനോടു സംസാരിച്ചു. യഹോവ
പറഞ്ഞു, “ഞാൻ നിന്റെ അപ്പനായ അബ്രാ
ഹാമിന്റെ ദൈവമാകുന്നു. ഭയപ്പെടേണ്ടതില്ല.
ഞാൻ നിന്നോടൊപ്പമുണ്ട്. നിന്നെ ഞാൻ
അനുഗ്രഹിക്കുകയും ചെയ്യും. ഞാൻ നിന്റെ
പിൻഗാമികളെ വർദ്ധിപ്പിക്കും. എന്റെ സേവ
കനായ അബ്രാഹാമിനെ കരുതിയാണ് ഞാൻ
ഇതൊക്കെ ചെയ്യുന്നത്.” 25അതിനാൽ
യിസ്ഹാക്ക് അവിടെ ഒരു യാഗപീഠം പണിത്
യഹോവയെ ആരാധിച്ചു. അയാൾ തന്റെ
താവളം അവിടെ സ്ഥാപിക്കുകയും അയാളുടെ
ഭൃത്യന്മാർ അവിടെ ഒരു കിണർ കുഴിക്കുകയും
ചെയ്തു.
26അബീമേലെക്ക് ഗെരാരിൽനിന്നും യിസ്
ഹാക്കിനെ കാണാൻ വന്നു. തന്റെ ഉപദേഷ്ടാ
വായ അഹൂസത്തിനെയും സൈന്യാധിപ
നായ പീക്കോലിനേയും അബീമേലെക്ക് കൂടെ
കൊണ്ടുവന്നിരുന്നു.
27യിസ്ഹാക്കു ചോദിച്ചു, “എന്തിനാണി
പ്പോൾ എന്നെ കാണാൻ വന്നത്? മുമ്പ് നീ
എന്നോടു അത്ര സൗഹൃദത്തിലായിരുന്നില്ല. നീ
എന്നെ നിന്റെ രാജ്യം വിട്ടുപോകുവാൻ
ഇടയാക്കുകപോലും ചെയ്തു.”
28അവർ മറുപടി പറഞ്ഞു, “യഹോവ
നിന്നോടൊപ്പമാണെന്നു ഞങ്ങളിപ്പോളറി
യുന്നു. നമ്മൾക്ക് ഒരു കരാറുണ്ടാക്കാമെന്നു
ഞങ്ങൾ കരുതുന്നു. നീ ഞങ്ങൾക്കൊരു വാഗ്
ദാനം തരണമെന്നാണ് ഞങ്ങളുടെ ആഗ്രഹം.
29ഞങ്ങൾ നിന്നെ ഉപദ്രവിച്ചില്ല. നീ ഞങ്ങ
ളെയും ഉപദ്രവിക്കില്ലെന്നു വാക്കു തരിക.
ഞങ്ങൾ നിന്നെ ദൂരത്തേക്ക് ഓടിച്ചെങ്കിലും
അതു സമാധാനത്തിലായിരുന്നു. ഇപ്പോൾ
യഹോവ നിന്നെ അനുഗ്രഹിച്ചിരിക്കുന്നുവെന്ന്
വ്യക്തമായിട്ടുണ്ട്.” 30അതിനാൽ യിസ്ഹാക്ക്
അവർക്കൊരു വിരുന്നു നൽകി. അവരെല്ലാവരും
തിന്നുകയും കുടിക്കുകയും ചെയ്തു. 31അടുത്ത
ദിവസം അതിരാവിലെ ഓരോരുത്തരും പ്രതി
ജ്ഞ ചെയ്തു. അനന്തരം അവർ സമാധാന
ത്തോടെ അവിടം വിട്ടു. 32ആ ദിവസം,
യിസ്ഹാക്കിന്റെ ഭൃത്യന്മാർ വന്ന് തങ്ങൾ
കുഴിച്ച കിണറിനെപ്പറ്റി പറഞ്ഞു. ഭൃത്യന്മാർ
പറഞ്ഞു, “ഞങ്ങൾ ആ കിണറ്റിൽ വെള്ളം
കണ്ടു.” 33അതിനാൽ യിസ്ഹാക്ക് ആ കിണറിന്
ശിബാ എന്നു പേരിട്ടു. ആ നഗരത്തിന്റെ
പേര് ബേർ-ശേബ എന്നു തന്നെ തുടർന്നു.

## ഏശാവിന്റെ ഭാര്യമാർ

34നാല്പതാം വയസ്സിൽ ഏശാവ് രണ്ട് ഹിത്യ
സ്ത്രീകളെ വിവാഹം കഴിച്ചു. ഒരുവൾ ബേരി
യുടെ മകൾ യെഹൂദീത്തയായിരുന്നു. മറ്റവൾ
ഏലോന്റെ മകൾ ബാസമത്തും ആയിരുന്നു.
35ആ വിവാഹങ്ങൾ യിസ്ഹാക്കിനും റിബെക്ക
യ്ക്കും വളരെ വിഷമമുണ്ടാക്കി.

## അനന്തരാവകാശത്തിന്റെ പ്രശ്നങ്ങൾ

27 യിസ്ഹാക്കിനു വയസ്സാവുകയും
അയാളുടെ കണ്ണുകൾ ശരിക്കു കാണാ
നാവാത്തവിധം ക്ഷീണിക്കുകയും ചെയ്തു. ഒരു
ദിവസം അയാൾ തന്റെ മൂത്തപുത്രനായ
ഏശാവിനെ വിളിച്ചു. യിസ്ഹാക്കു പറഞ്ഞു,
“മകനേ!” ഏശാവ് മറുപടി പറഞ്ഞു, “ഞാനി
വിടെയുണ്ട്.”
2യിസ്ഹാക്കു പറഞ്ഞു, “ഞാൻ വൃദ്ധനാ
യിരിക്കുന്നു. താമസിക്കാതെ ഞാൻ മരിക്കു
കയും ചെയ്തേക്കാം. 3അതിനാൽ നിന്റെ
അമ്പും വില്ലുമെടുത്ത് നായാട്ടിനു പോവുക.
എനിക്കു തിന്നാനായി ഒരു മൃഗത്തെ കൊന്നു
കൊണ്ടു വരിക. 4എനിക്കിഷ്ടമുള്ള ആഹാരം
ഉണ്ടാക്കിത്തരൂ, ഞാനതു തിന്നട്ടെ. അപ്പോൾ

ഞാൻ മരിക്കും മുമ്പ് നിന്നെ അനുഗ്രഹിക്കാം."
5അതിനാൽ ഏശാവ് നായാട്ടിനു പോയി.

### യാക്കോബ് പിതാവിനെ ചതിക്കുന്നു

യിസ്ഹാക്ക് പുത്രനായ ഏശാവിനോടു പറ
ഞ്ഞത് റിബെക്കാ ശ്രദ്ധിക്കുന്നുണ്ടായിരുന്നു.
6റിബെക്കാ പുത്രനായ യാക്കോബിനോടു
പറഞ്ഞു, "നോക്കൂ, നിന്റെ അപ്പൻ നിന്റെ
സഹോദരനായ ഏശാവിനോടു സംസാരിക്കു
ന്നതു ഞാൻ കേട്ടു. 7നിന്റെ അപ്പൻ പറഞ്ഞു,
'എനിക്കു തിന്നാനായി ഒരു മൃഗത്തെ കൊല്ലുക.
അത് പാകം ചെയ്ത് എനിക്കു തരിക. ഞാനതു
തിന്നട്ടെ. അപ്പോൾ ഞാൻ മരിക്കുന്നതിനു മുമ്പ്
നിന്നെ അനുഗ്രഹിക്കാം.' 8അതുകൊണ്ട്
കുഞ്ഞേ, ഞാൻ പറയുന്നതു പോലെ നീ
ചെയ്യുക. 9പുറത്തു പോയി നമ്മുടെ ആട്ടിൻ
കൂട്ടത്തിൽനിന്ന് രണ്ടു കോലാട്ടിൻ കുട്ടികളെ
എനിക്കു കൊണ്ടുത്തരിക. ഞാനവയെ നിന്റെ
അപ്പന് ഇഷ്ടപ്പെട്ടവിധം പാകപ്പെടുത്താം.
10എന്നിട്ട് നീ ആ ഭക്ഷണം നിന്റെ അപ്പന്
കൊണ്ടുകൊടുക്കുക. അപ്പോൾ അദ്ദേഹം മരി
ക്കുംമുമ്പ് നിന്നെ അനുഗ്രഹിക്കും."
11പക്ഷേ യാക്കോബ് തന്റെ അമ്മയായ
റിബെക്കയോടു പറഞ്ഞു, "എന്റെ സഹോദ
രൻ ഏശാവ് രോമാവൃതനായ ഒരു മനുഷ്യനാ
ണല്ലോ. ഞാൻ അവനെപ്പോലെ രോമമുള്ള
വനല്ല. 12എന്റെ അപ്പൻ എന്നെ സ്പർശിക്കു
മ്പോൾത്തന്നെ അത് ഏശാവ് അല്ലെന്നു മന
സ്സിലാക്കും. അപ്പോൾ അദ്ദേഹം എന്നെ അനുഗ്ര
ഹിക്കാതെ ശപിക്കുകയായിരിക്കും ചെയ്യുക!
എന്തെന്നോ? ഞാനദ്ദേഹത്തെ ചതിക്കുകയാ
യിരിക്കില്ലേ?"
13അതിനാൽ റിബെക്കാ അവനോടു പറ
ഞ്ഞു, "കുഴപ്പം വല്ലതുമുണ്ടായാൽ ഞാൻ അതേ
റ്റെടുക്കാം. ഞാൻ പറഞ്ഞതു പോലെയൊക്കെ
ചെയ്യുക. ചെന്ന് കോലാടുകളെ പിടിച്ചു
കൊണ്ടു വരിക."
14അതിനാൽ യാക്കോബ് പുറത്തു പോയി
രണ്ട് ആടുകളെ പിടിച്ച് അമ്മയെ ഏല്പിച്ചു.
അവൾ യിസ്ഹാക്കിനിഷ്ടപ്പെട്ട രീതിയിൽ
അതിന്റെ മാംസം പാകം ചെയ്തു. 15അനന്തരം
റിബെക്കാ തന്റെ മൂത്തപുത്രൻ ഏശാവിന്
ഇഷ്ടപ്പെട്ട വസ്ത്രങ്ങളെടുത്തു. അവൾ അത്
ഇളയപുത്രൻ യാക്കോബിനെ അണിയിച്ചു.
16റിബെക്കാ കോലാടുകളുടെ തോലെടുത്ത്
യാക്കോബിന്റെ കഴുത്തും കൈകളും മൂടി.
17എന്നിട്ടവൾ താൻ പാകം ചെയ്ത ഭക്ഷണം
യാക്കോബിനെ ഏല്പിച്ചു.
18യാക്കോബ് തന്റെ പിതാവിനെ സമീപിച്ച്
പറഞ്ഞു, "അപ്പാ." അവന്റെ പിതാവു ചോദി
ച്ചു, "മകനെ നീയാരാണ്?"
19യാക്കോബ് തന്റെ പിതാവിനോടു പറ
ഞ്ഞു, "ഞാൻ ഏശാവാണ്. അങ്ങയുടെ മൂത്ത
മകൻ. അങ്ങു പറഞ്ഞതു പോലെ ഞാൻ
ചെയ്തിരിക്കുന്നു. എഴുന്നേറ്റിരുന്നു ഞാൻ വേട്ട
യാടി അങ്ങയ്ക്കായി കൊണ്ടു വന്ന ഇറച്ചി
കഴിച്ചാലും. എന്നിട്ട് എന്നെ അനുഗ്രഹി
ച്ചാലും."
20പക്ഷേ യിസ്ഹാക്ക് തന്റെ പുത്രനോടു
പറഞ്ഞു, "ഇത്രവേഗം നീയെങ്ങനെയാണ് മൃഗ
ങ്ങളെ വേട്ടയാടി കൊന്നത്?"
യാക്കോബ് പറഞ്ഞു, "അങ്ങയുടെ ദൈവ
മായ യഹോവ എനിക്കു വേഗം മൃഗങ്ങളെ
കാട്ടിത്തന്നു."
21അപ്പോൾ യിസ്ഹാക്ക് യാക്കോബിനോടു
പറഞ്ഞു, "എന്റെ അടുത്തേക്കു വരൂ എന്റെ
മകനേ. ഞാൻ നിന്നെയൊന്നു തൊട്ടു
നോക്കട്ടെ. നീ എന്റെ പുത്രനായ ഏശാവ്
തന്നെയോ എന്ന് എനിക്കപ്പോൾ അറിയാം."
22അതിനാൽ യാക്കോബ് തന്റെ പിതാവായ
യിസ്ഹാക്കിന്റെയടുത്തേക്കു ചെന്നു. യിസ്
ഹാക്ക് അവനെ തൊട്ടുനോക്കിയിട്ടു പറഞ്ഞു,
"നിന്റെ ശബ്ദം യാക്കോബിന്റേതു പോലെ
യിരിക്കുന്നു. പക്ഷേ നിന്റെ കൈകൾ ഏശാ
വിന്റേതു പോലെ രോമാവൃതവുമാണ്."
23അവന്റെ കൈകൾ ഏശാവിന്റേതു
പോലെ രോമാവൃതമായിരുന്നതുകൊണ്ട് യിസ്
ഹാക്കിന് അത് യാക്കോബാണെന്ന് തിരിച്ചറി
യാനായില്ല. അതിനാൽ യിസ്ഹാക്ക് യാക്കോ
ബിനെ അനുഗ്രഹിച്ചു.
24യിസ്ഹാക്കു ചോദിച്ചു, "നീ യഥാർത്ഥ
ത്തിൽ എന്റെ മകൻ ഏശാവ് തന്നെയോ?"
യാക്കോബ് പറഞ്ഞു, "അതെ, ഞാൻ
ഏശാവു തന്നെ."

### യാക്കോബിനുള്ള അനുഗ്രഹം

25അപ്പോൾ യിസ്ഹാക്കു പറഞ്ഞു, "ഭക്ഷണം
കൊണ്ടുവരൂ, ഞാനത് തിന്നിട്ട് നിന്നെ
അനുഗ്രഹിക്കാം." യാക്കോബ് കൊടുത്ത ഭക്ഷ
ണം അയാൾ കഴിച്ചു. അനന്തരം യാക്കോബ്
കൊടുത്ത വീഞ്ഞ് അയാൾ കുടിക്കുകയും
ചെയ്തു. 26അനന്തരം യിസ്ഹാക്ക് അവനോടു
പറഞ്ഞു, "മകനേ, അടുത്തു വന്ന് എന്നെ
ചുംബിക്കൂ. 27അതിനാൽ യാക്കോബ് തന്റെ
പിതാവിന്റെ അടുത്തുചെന്ന് അയാളെ
ചുംബിച്ചു. ഏശാവിന്റെ വസ്ത്രങ്ങളുടെ
മണം ശ്വസിച്ച യിസ്ഹാക്ക് യാക്കോബിനെ
അനുഗ്രഹിക്കുകയും ചെയ്തു. യിസ്ഹാക്കു
പറഞ്ഞു,
"യഹോവ അനുഗ്രഹിച്ച വയലുകളുടെ
ഗന്ധമാണെന്റെ മകന്.
28യഹോവ നിനക്കു ധാരാളം മഴ നൽകട്ടെ,
അങ്ങനെ നിനക്കു നല്ല വിളയും വീഞ്ഞും
ലഭിക്കട്ടെ.
29എല്ലാ ജനങ്ങളും നിന്നെ സേവിക്കട്ടെ.
ജനതകൾ നിന്റെ മുമ്പിൽ വണങ്ങട്ടെ. നിന്റെ
സഹോദരന്മാർക്കുമേൽ നീ ഭരണം നടത്തും.
നിന്റെ അമ്മയുടെ സന്താനങ്ങൾ നിന്റെ
മുമ്പിൽ നമിക്കുകയും, നിന്നെ അനുസരിക്കു
കയും ചെയ്യട്ടെ. നിന്നെ ശപിക്കുന്നവർ ശപിക്ക
പ്പെടും. നിന്നെ അനുഗ്രഹിക്കുന്നവർ അനുഗ്ര
ഹിക്കപ്പെടും."

### ഏശാവിന്റെ "അനുഗ്രഹം"

30യിസ്ഹാക്ക് യാക്കോബിനെ അനുഗ്ര
ഹിച്ചു കഴിഞ്ഞു. യാക്കോബ് യിസ്ഹാക്കി
ന്റെയടുത്തുനിന്നും പോയയുടനെ ഏശാവ്
വേട്ട കഴിഞ്ഞു വന്നു. 31തന്റെ അപ്പന് ഇഷ്ട
പ്പെട്ട രീതിയിൽ ഏശാവ് ഭക്ഷണം തയ്യാറാക്കി.
ഏശാവ് അത് തന്റെ പിതാവിന്റെയടുത്തെ
ത്തിച്ചു. അവൻ തന്റെ പിതാവിനോടു പറ
ഞ്ഞു, "അപ്പാ ഇതാ അങ്ങയുടെ പുത്രൻ. എഴു
ന്നേൽക്കൂ. എന്നിട്ട് ഞാൻ അങ്ങയ്ക്കായി വേട്ട
യാടി പാകപ്പെടുത്തി കൊണ്ടുവന്ന ഭക്ഷണം
കഴിക്കൂ. എന്നിട്ട് എന്നെ അനുഗ്രഹിച്ചാലും."
32പക്ഷേ യിസ്ഹാക്ക് അവനോടു ചോദിച്ചു,
"ആരാണു നീ?" അവൻ പറഞ്ഞു, "ഞാൻ
അങ്ങയുടെ മൂത്ത പുത്രൻ ഏശാവാണ്."

33അപ്പോൾ യിസ്ഹാക്ക് വളരെ വിഷണ്ണ
നായി പറഞ്ഞു, “അപ്പോൾ നീ വരും മുമ്പ്
എനിക്കു ഭക്ഷണം പാകം ചെയ്തു കൊണ്ടു
തന്നതാരാണ്? ഞാനതു തിന്നുകയും അവനെ
അനുഗ്രഹിക്കുകയും ചെയ്തു. ഇനി ആ അനു
ഗ്രഹം തിരിച്ചെടുക്കാനും പറ്റില്ല.”
34ഏശാവ് അപ്പന്റെ വാക്കുകൾ കേട്ടു.
അയാൾക്ക് വളരെ ദേഷ്യവും ദു:ഖവും തോന്നി.
അവൻ പൊട്ടിക്കരഞ്ഞു. അവൻ തന്റെ പിതാ
വിനോടു പറഞ്ഞു, “ഇനി എന്നെയും അനുഗ്ര
ഹിച്ചാലും അപ്പാ!”
35യിസ്ഹാക്കു പറഞ്ഞു, “നിന്റെ സഹോദ
രനായ യാക്കോബ് എന്നെ വഞ്ചിച്ചിരിക്കുന്നു.
അവൻ വന്ന് നിനക്കുള്ള അനുഗ്രഹങ്ങൾ തട്ടി
യെടുത്തു!”
36ഏശാവ് പറഞ്ഞു, “യാക്കോബ് എന്നു
തന്നെ അവന്റെ പേരാണല്ലോ. അതവനു ചേർ
ന്നതു തന്നെ. ഇതു രണ്ടാം പ്രാവശ്യമാണ്
അവൻ എന്നെ പറ്റിക്കുന്നത്. മൂത്ത മകൻ എന്ന
നിലയ്ക്കുള്ള എന്റെ അവകാശങ്ങൾ അവൻ
തട്ടിയെടുത്തു. ഇപ്പോൾ എന്റെ അനുഗ്രഹ
ങ്ങളും തട്ടിയെടുത്തിരിക്കുന്നു.” ഏശാവ്
തുടർന്നു, “എനിക്കായി എന്തെങ്കിലും അനു
ഗ്രഹം അങ്ങ് മാറ്റിവെച്ചിട്ടുണ്ടോ?”
37യിസ്ഹാക്കു പറഞ്ഞു, “ഇല്ല, വളരെ വൈ
കിയിരിക്കുന്നു. നിന്നെ ഭരിക്കാനുള്ള അധി
കാരം ഞാൻ യാക്കോബിനു കൊടുത്തു. അവ
ന്റെ എല്ലാ സഹോദരന്മാരും അവന്റെ ഭൃത്യ
ന്മാരാകുമെന്നും ഞാൻ പറഞ്ഞു. കൂടുതൽ
ധാന്യവും വീഞ്ഞും കിട്ടാനുള്ള അനുഗ്രഹവും
ഞാനവനു കൊടുത്തു. ഇനി നിനക്കു തരാൻ
ഒന്നും ബാക്കിയില്ല കുഞ്ഞേ.”
38എന്നാൽ ഏശാവ് തന്റെ പിതാവിനോടു
തുടർന്നു യാചിച്ചു, “ഒരു അനുഗ്രഹം മാത്രമേ
അങ്ങയുടെ കയ്യിലുള്ളോ പിതാവേ? എന്നെ
യും അനുഗ്രഹിച്ചാലും.” ഏശാവ് കരയാൻ
തുടങ്ങി.
39അപ്പോൾ യിസ്ഹാക്ക് അവനോടു പറ
ഞ്ഞു, “നീ നല്ല ഭൂമിയിലായിരിക്കില്ല വസി
ക്കുക. നിനക്ക് ആവശ്യത്തിന് മഴ കിട്ടുകയില്ല.
40ജീവിക്കാൻ നിനക്കു പോരാടേണ്ടിവരും. നീ
നിന്റെ സഹോദരന്റെ അടിമയാകും. പക്ഷേ
സ്വാതന്ത്ര്യത്തിനായി പോരാടുന്ന നീ അവ
ന്റെ ബന്ധനം ഭേദിക്കും.”
41അതിനുശേഷം അനുഗ്രഹങ്ങളെച്ചൊല്ലി
ഏശാവ് യാക്കോബിനെ വെറുത്തു. ഏശാവ്
സ്വയം ആലോചിച്ചു, “എന്റെ അപ്പൻ താമ
സിയാതെ മരിക്കും. അതിന്റെ ദു:ഖാചരണം
കഴിഞ്ഞാലുടൻ ഞാൻ യാക്കോബിനെ
കൊല്ലും.”
42യാക്കോബിനെ കൊല്ലാനുള്ള ഏശാവി
ന്റെ പരിപാടിയെപ്പറ്റി റിബെക്കാ അറി ഞ്ഞു.
അവൾ യാക്കോബിനെ വിളിപ്പിച്ചു പറഞ്ഞു,
“നിന്റെ സഹോദരൻ ഏശാവ് നിന്നെ കൊ
ല്ലാൻ പരിപാടിയിടുന്നു. 43അതുകൊണ്ട്
കുഞ്ഞേ, നീ ഞാൻ പറയുന്നതു പോലെ
ചെയ്യുക. ഹാരാനിൽ എന്റെ സഹോദരൻ
ലാബാൻ താമസിക്കുന്നുണ്ട്. അവന്റെയടുത്തു
പോയി ഒളിച്ചിരിക്കുക. 44കുറച്ചുകാലം നീ
അവിടെ താമസിക്കുക. നിന്റെ സഹോദ
രന്റെ കോപം ശമിക്കുവോളം. 45കുറച്ചുകാലം
കഴിഞ്ഞ് നീ അവനോടു ചെയ്തത് നിന്റെ
സഹോദരൻ മറന്നുകൊള്ളും. അന്നു നിന്നെ
മടക്കി വിളിക്കാൻ ഞാനൊരു ഭൃത്യനെ വിടാം.
ഒരു ദിവസം തന്നെ എന്റെ രണ്ടു മക്കളും
നഷ്ടപ്പെണമെന്നു ഞാനാഗ്രഹിക്കുന്നില്ല.”
46അനന്തരം റിബെക്കാ യിസ്ഹാക്കിനോടു
പറഞ്ഞു, “നിങ്ങളുടെ മകന്റെ ഭാര്യമാർ ഹിത്യ
രാണ്. ഈ സ്ത്രീകൾ നിമിത്തം എനിക്കു
വളരെ ദു:ഖമുണ്ട്. കാരണമെന്തെന്നോ? അവർ
നമ്മുടെ ആൾക്കാരല്ല. യാക്കോബ് അവരിലൊ
രുത്തിയെ കല്യാണം കഴിച്ചാൽ പിന്നെ
എനിക്കു മരിക്കുകയേ നിവൃത്തിയുള്ളൂ!”

### യാക്കോബ് ഒരു ഭാര്യയെ തെരയുന്നു

28 യിസ്ഹാക്ക് യാക്കോബിനെ വിളിച്ച്
അനുഗ്രഹിച്ചു. എന്നിട്ട് യിസ്ഹാക്ക്
യാക്കോബിന് ഒരു കല്പനയും നൽകി, “നീ
ഒരു കനാൻകാരിയെ വിവാഹം കഴിക്കരുത്.
2അതുകൊണ്ട് ഇവിടം വിട്ടു നീ പദ്ദൻ-അരാമി
ലേക്കു പോവുക. അവിടെ നിന്റെ അമ്മയുടെ
അപ്പനായ ബെഥൂവേലിന്റെ വീട്ടിലേക്കു
ചെല്ലുക. നിന്റെ അമ്മാവനായ ലാബാൻ
അവിടെ താമസമുണ്ട്. അയാളുടെ പെൺമക്ക
ളിൽ ഒരുവളെ നീ വിവാഹം കഴിക്കുക. 3സർവ്വ
ശക്തനായ ദൈവം നിന്നെ അനുഗ്രഹിക്ക
ട്ടെയെന്നും നിനക്കു ധാരാളം കുട്ടികളുണ്ടാക
ട്ടെയെന്നും ഞാൻ പ്രാർത്ഥിക്കാം. നീയൊരു
മഹാജനതയുടെ പിതാവാകാൻ ഞാൻ പ്രാർ
ത്ഥിക്കാം. 4അബ്രാഹാമിനെ അനുഗ്രഹിച്ചതു
പോലെ നിന്നെയും നിന്റെ സന്തതികളെയും
അനുഗ്രഹിക്കാൻ ഞാൻ ദൈവത്തോടു പ്രാർ
ത്ഥിക്കാം. നിന്റെ താമസസ്ഥലം നിന്റേതാ
കാനും ഞാൻ പ്രാർത്ഥിക്കാം. ദൈവം അബ്രാ
ഹാമിനു നൽകിയ സ്ഥലമാണിത്.”
5അങ്ങനെ യിസ്ഹാക്ക്, യാക്കോബിനെ
പദ്ദൻ-അരാമിലേക്കയച്ചു. യാക്കോബ് റിബെക്ക
യുടെ സഹോദരനായ ലാബാന്റെയടുത്തേക്കു
പോയി. അരാമ്യനായ ബെഥൂവേലായിരുന്നു
ലാബാന്റെയും റിബെക്കയുടെയും പിതാവ്.
റിബെക്കാ യാക്കോബിന്റെയും ഏശാവിന്റെ
യും അമ്മയും.
6തന്റെ പിതാവായ യിസ്ഹാക്ക് യാക്കോ
ബിനെ അനുഗ്രഹിച്ചതായി ഏശാവ് അറി
ഞ്ഞു. പദ്ദൻ-അരാമിലേക്കു പോയി ഒരു ഭാര്യ
യെ കണ്ടുപിടിക്കാൻ യിസ്ഹാക്ക് യാക്കോ
ബിനെ നിർദ്ദേശിച്ചയച്ചിരിക്കുകയാണെന്നും
ഏശാവ് അറിഞ്ഞു. ഒരു കനാൻകാരിയെ
വിവാഹം കഴിക്കരുതെന്ന് തന്റെ പിതാവ്
യാക്കോബിനോടു കല്പിച്ചിട്ടുണ്ടെന്നും ഏശാവ്
അറിഞ്ഞു. 7മാതാപിതാക്കളുടെ നിർദ്ദേശമനു
സരിച്ച് യാക്കോബ് പദ്ദൻ-അരാമിലേക്കു തിരി
ച്ചിട്ടുണ്ടെന്നും ഏശാവ് അറിഞ്ഞു. 8തന്റെ
മക്കൾ കനാൻകാരികളെ വിവാഹം കഴിക്കരു
തെന്നാണു തന്റെ പിതാവിന്റെ ആഗ്രഹമെന്ന്
ഇതിൽ നിന്നും ഏശാവ് മനസ്സിലാക്കി. 9ഏശാ
വിന് ഇപ്പോൾ തന്നെ രണ്ടു ഭാര്യമാരുണ്ട്.
എന്നാൾ അയാൾ യിശ്മായേലിനെ ചെന്ന്
കണ്ട് ഒരു സ്ത്രീയെക്കൂടി വിവാഹം കഴിച്ചു.
യിശ്മായേലിന്റെ പുത്രിയായ മഹലത്തിനെ
യാണ് അവൻ വിവാഹം കഴിച്ചത്. യിശ്മാ
യേൽ അബ്രാഹാമിന്റെ പുത്രൻ. മഹലത്ത്,
നെബായോത്തിന്റെ സഹോദരി.

### ദൈവത്തിന്റെ ഭവനം-ബേഥേൽ

10യാക്കോബ് ബേർ-ശേബ വിട്ട് ഹാരാനി
ലേക്കു പോയി. 11യാക്കോബ് സഞ്ചരിച്ചു
കൊണ്ടിരിക്കവേ സൂര്യൻ അസ്തമിച്ചു. അതി

നാൽ അന്തിയുറങ്ങാൻ അയാൾ ഒരിടം അന്വേ
ഷിച്ചു. അവിടെയെത്തി ഒരു പാറമേൽ തല
വച്ച് യാക്കോബ് കിടന്നുറങ്ങി. 12യാക്കോബ്
ഒരു സ്വപ്നം കണ്ടു. ഭൂമിയിൽനിന്നും സ്വർഗ്ഗം
വരെ എത്തുന്ന ഒരു കോവണി അയാൾ
സ്വപ്നത്തിൽ കണ്ടു. ദൈവത്തിന്റെ ദൂത
ന്മാർ അതിലൂടെ കയറുകയും ഇറങ്ങുകയും
ചെയ്യുന്നത് അയാൾ കണ്ടു. 13കോവണിക്ക
ടുത്ത് യഹോവ നിൽക്കുന്നതും യാക്കോബ്
കണ്ടു. യഹോവ പറഞ്ഞു, "നിന്റെ മുത്ത
ച്ഛൻ അബ്രാഹാമിന്റെ ദൈവമായ യഹോ
വയാണ് ഞാൻ. യിസ്ഹാക്കിന്റെയും ദൈവം
ഞാനാകുന്നു. നീയിപ്പോൾ കിടക്കുന്ന ദേശം
ഞാൻ നിനക്കു തരും. ഈ ദേശം ഞാൻ
നിനക്കും നിന്റെ സന്താനങ്ങൾക്കുമായി
നൽകും. 14നിനക്ക് അനേകമനേകം പിൻഗാമിക
ളുണ്ടാകും. അവർ ഭൂമിയിലെ മണൽത്തരികളു
ടെയത്രയുണ്ടായിരിക്കും. അവർ കിഴക്കും പടി
ഞ്ഞാറും തെക്കും വടക്കും വ്യാപിക്കും. നീയും
നിന്റെ പിൻഗാമികളും മൂലം ഭൂമിയിലെ
സകല കുടുംബങ്ങളും അനുഗ്രഹിക്കപ്പെടും.
15"ഞാൻ നിന്നോടൊത്തുണ്ടാകും. നീ പോകു
ന്നിടത്തെല്ലാം ഞാൻ നിന്നെ സംരക്ഷിക്കാനു
ണ്ടാകും. നിന്നെ ഞാൻ ഈ ദേശത്തേക്കു മടക്കി
ക്കൊണ്ടുവരികയും ചെയ്യും. എന്റെ വാഗ്
ദാനം നിറവേറ്റപ്പെടുംവരെ ഞാൻ നിന്നെ
കൈവെടിയുകയില്ല."
16അപ്പോൾ യാക്കോബ് ഉറക്കം വിട്ടുണർന്നു
പറഞ്ഞു, "ഇവിടെ യഹോവയുണ്ടെന്നു ഞാന
റിയുന്നു. പക്ഷേ ഞാനുറങ്ങുംവരെ ഇവിടെ
യഹോവ ഉള്ളതായി അറിഞ്ഞില്ല."
17യാക്കോബ് ഭയന്നു. അവൻ പറഞ്ഞു,
"ഇതൊരു മഹത്തായ സ്ഥലമാണ്. ഇതു ദൈവ
ത്തിന്റെ ഭവനമാണ്. ഇത് സ്വർഗ്ഗത്തിന്റെ
വാതിലാണ്."
18യാക്കോബ് അതിരാവിലെ എഴുന്നേറ്റു.
അയാൾ താൻ ഉറങ്ങിയ പാറയെടുത്ത് അതി
ന്റെ വക്ക് മുകളിലേക്കായി വച്ചു. അവൻ
കല്ലിന്മേൽ എണ്ണയൊഴിച്ചു. അങ്ങനെ അവൻ
ആ കല്ലിനെ ദൈവത്തിന്റെ സ്മാരകമാക്കി.
19ലൂസ് എന്നായിരുന്നു ആ സ്ഥലത്തിന്റെ
പേര്. പക്ഷേ യാക്കോബ് അതിന് ബേഥേൽ
എന്നു പേരിട്ടു.
20അനന്തരം യാക്കോബ് ഒരു പ്രതിജ്ഞ
യെടുത്തു. അവൻ പറഞ്ഞു, "ഞാൻ പോകു
ന്നിടത്തെല്ലാം എന്നെ സംരക്ഷിച്ചുകൊണ്ട്
ദൈവം എന്നോടൊത്തുണ്ടെങ്കിൽ, ദൈവം
എനിക്കു തിന്നാൻ ഭക്ഷണവും ധരിക്കാൻ
വസ്ത്രവും തരികയാണെങ്കിൽ, 21ഞാൻ സമാ
ധാനത്തോടെ എന്റെ പിതാവിന്റെയടുത്തേ
ക്കു മടങ്ങിയെത്തുമെങ്കിൽ- ദൈവം ഇതെല്ലാം
ചെയ്യുന്നുവെങ്കിൽ- യഹോവ എന്റെ ദൈവ
മായിരിക്കും. 22ഞാൻ ഈ കല്ലിനെ ഇവിടെ
നിലനിർത്തും. ഇത് ദൈവത്തിന്റെ വിശുദ്ധ
സ്ഥലമാണെന്ന് ഈ സ്മാരകശില തെളിയി
ക്കും. അവൻ എനിക്കു തരുന്നതിന്റെ പത്തി
ലൊന്ന് ഞാൻ ദൈവത്തിനു നൽകുകയും
ചെയ്യും."

## യാക്കോബ് റാഹേലിനെ കാണുന്നു

29 അനന്തരം യാക്കോബ് തന്റെ യാത്ര
തുടർന്നു. അവൻ കിഴക്കുള്ള രാജ്യത്തി
ലേക്കു പോയി. 2അവിടെ നോക്കിയപ്പോൾ
വയലിൽ ഒരു കിണർ കണ്ടു. ആ കിണറിനു
സമീപം മൂന്ന് ആട്ടിൻപറ്റങ്ങൾ കിടപ്പുണ്ടാ
യിരുന്നു. ഇവിടെ നിന്നുമാണ് ആ ആടുകൾ
പതിവായി വെള്ളം കുടിക്കുന്നത്. കിണറിന്റെ
വായ മൂടിക്കൊണ്ട് ഒരു വലിയ പാറയുണ്ടാ
യിരുന്നു. 3ആട്ടിൻകൂട്ടം മുഴുവനും അവിടെ
എത്തിക്കഴിയുമ്പോൾ ഇടയന്മാർ ആ കല്ല്
ഉരുട്ടിമാറ്റും. അപ്പോൾ ആടുകൾക്ക് വെള്ളം
കുടിക്കാനാവും. ആടുകൾ വെള്ളം കുടിച്ചു
കഴിയുമ്പോൾ ഇടയന്മാർ പാറ ഉരുട്ടി യഥാ
സ്ഥാനത്തു വയ്ക്കും.
4യാക്കോബ് അവിടെയുണ്ടായിരുന്ന ഇട
യന്മാരോടു ചോദിച്ചു, "സഹോദരന്മാരേ,
നിങ്ങൾ എവിടുത്തുകാരാണ്?" അവർ മറുപടി
പറഞ്ഞു, "ഞങ്ങൾ ഹാരാൻകാരാണ്."
5അപ്പോൾ യാക്കോബു ചോദിച്ചു, "നാഹോ
രിന്റെ പുത്രൻ ലാബാനെ നിങ്ങളറിക
യില്ലേ?"
ഇടയന്മാർ പറഞ്ഞു, "ഞങ്ങൾക്ക് അവനെ
അറിയാം."
6അപ്പോൾ യാക്കോബു ചോദിച്ചു, "അദ്ദേ
ഹത്തിനു സുഖമല്ലേ?"
അവർ മറുപടി പറഞ്ഞു, "അവനു സുഖം
തന്നെ. എല്ലാം ഭംഗിയായിരിക്കുന്നു. ഇതാ
അവന്റെ പുത്രി റാഹേൽ അവന്റെ ആടുക
ളുമായി വരുന്നു."
7യാക്കോബ് പറഞ്ഞു, "നേരം ഉച്ചയായത
ല്ലേയുള്ളൂ. അസ്തമിക്കാൻ ഇനിയും സമയ
മുണ്ട്. ആട്ടിൻപറ്റങ്ങളെ രാത്രിയുറക്കത്തിനു
കൂട്ടുചേർക്കാനിനിയും സമയമായിട്ടില്ല. അതി
നാൽ അവയ്ക്ക് വെള്ളം കൊടുത്തിട്ട് അവയെ
വീണ്ടും മേയാൻ പറഞ്ഞു വിടുക."
8പക്ഷേ ഇടയന്മാർ പറഞ്ഞു, "ആടുകൾ
മുഴുവൻ ഒത്തു ചേരാതെ ഞങ്ങൾക്കതു ചെ
യ്യാൻ പറ്റില്ല. അപ്പോൾ ഞങ്ങൾ കല്ലിളക്കി
മാറ്റും. എന്നിട്ട് എല്ലാ ആടുകളും വെള്ളം
കുടിക്കും."
9യാക്കോബ് ഇടയന്മാരുമായി സംസാരി
ച്ചുകൊണ്ടിരിക്കവേ റാഹേൽ തന്റെ പിതാ
വിന്റെ ആടുകളുമായി വന്നു. (ആടുകളെ
മേയ്ക്കുക റാഹേലിന്റെ പണിയായിരുന്നു.)
10റാഹേൽ ലാബാന്റെ പുത്രിയായിരുന്നു.
യാക്കോബിന്റെ അമ്മ റിബെക്കയുടെ സഹോ
ദരനായിരുന്നു ലാബാൻ. റാഹേലിനെ കണ്ട
പ്പോൾ യാക്കോബ് ചെന്ന് കല്ലുരുട്ടി മാറ്റി ആടു
കൾക്കു വെള്ളം കൊടുത്തു. 11എന്നിട്ട് യാക്കോ
ബ് റാഹേലിനെ ചുംബിച്ചു കരഞ്ഞു. 12താൻ
അവളുടെ കുടുംബത്തിലുള്ളയാളാണെന്ന്
യാക്കോബ് റാഹേലിനോടു പറഞ്ഞു. താൻ
റിബെക്കയുടെ പുത്രനാണെന്ന് യാക്കോബ്
റാഹേലിനോടു പറഞ്ഞു. അത് റാഹേൽ ഓടി
ച്ചെന്ന് അവളുടെ പിതാവിനോടു പറഞ്ഞു.
13തന്റെ സഹോദരീപുത്രനായ യാക്കോബിനെ
പ്പറ്റിയുള്ള വാർത്തകൾ ലാബാൻ കേട്ടു. അതി
നാൽ അവനെ അനുമോദിക്കാൻ ലാബാൻ
അവന്റെയടുത്തേക്കോടി. അയാൾ യാക്കോ
ബിനെ കെട്ടിപ്പിടിച്ചു ചുംബിക്കുകയും തന്റെ
വസതിയിലേക്കു കൊണ്ടുവരികയും ചെയ്തു.
സംഭവിച്ചതെല്ലാം യാക്കോബ് ലാബാനോടു
പറഞ്ഞു.
14അപ്പോൾ ലാബാൻ പറഞ്ഞു, "ഇത് അത്ഭു
തമായിരിക്കുന്നു! നീ എന്റെ സ്വന്തം കുടുംബ
ക്കാരൻ." അതിനാൽ യാക്കോബ് ലാബാനോ
ടൊത്ത് ഒരു മാസം താമസിച്ചു.

### ലാബാൻ യാക്കോബിനെ വഞ്ചിക്കുന്നു

15ഒരു ദിവസം ലാബാൻ യാക്കോബിനോടു
പറഞ്ഞു, “നീയിങ്ങനെ എൻെറയടുത്തു കൂലി
യില്ലാതെ വേല ചെയ്യുന്നതു ശരിയല്ല. നീ
ഒരു ബന്ധുവാണ്, അടിമയല്ല. ഞാൻ നിനക്കെ
ന്താണ് കൂലി തരേണ്ടത്?”
16ലാബാന് രണ്ടു പെൺമക്കളുണ്ടായിരുന്നു.
മൂത്തവൾ ലേയാ, രണ്ടാമത്തവൾ റാഹേൽ.
17റാഹേൽ സുന്ദരിയായിരുന്നു. ലേയയുടെ
കണ്ണുകൾ തിളക്കമറ്റതായിരുന്നു.* 18യാക്കോ
ബിന് റാഹേലിനെ ഇഷ്ടമായിരുന്നു. യാക്കോ
ബ് ലാബാനോടു പറഞ്ഞു, “അങ്ങയുടെ ഇള
യപുത്രി റാഹേലിനെ വിവാഹം കഴിക്കാൻ
എന്നെ അനുവദിച്ചാൽ ഞാൻ ഏഴുവർഷം
അങ്ങയെ സേവിയ്ക്കാം.”
19ലാബാൻ പറഞ്ഞു, “മറ്റാരെയെങ്കിലും
വിവാഹം കഴിക്കുന്നതിലും അവൾക്കു നല്ലത്
നിന്നെ വിവാഹം കഴിക്കുന്നതു തന്നെ. അതി
നാൽ എന്നോടൊത്ത് താമസിക്കുക.”
20അതിനാൽ യാക്കോബ് ലാബാനോടൊത്ത്
ഏഴു വർഷക്കാലം താമസിച്ച് പണിയെടുത്തു.
റാഹേലിനെ അവൻ വളരെയധികം സ്നേഹി
ച്ചിരുന്നതിനാൽ ആ സമയം വളരെ വേഗം
കഴിഞ്ഞതുപോലെ അവനു തോന്നി. 21ഏഴു
വർഷത്തിനു ശേഷം യാക്കോബ് ലാബാനോടു
പറഞ്ഞു, “റാഹേലിനെ എനിക്കു വിവാഹം
കഴിച്ചു തരിക. പറഞ്ഞ കാലാവധി മുഴുവൻ
ഞാൻ പണിയെടുത്തു കഴിഞ്ഞു.”

22അതിനാൽ ലാബാൻ അവിടെയുള്ള
തൻെറയാളുകൾക്കു മുഴുവൻ ഒരു വിരുന്നു
നൽകി. 23ആ രാത്രി ലാബാൻ തൻെറ പുത്രി
ലേയയെ അവിടെ കൊണ്ടുവന്ന് യാക്കോ
ബിനു കൊടുത്തു. യാക്കോബ് ലേയയുമായി
ഇണചേർന്നു. 24(തൻെറ പുത്രിയുടെ ബാല്യ
ക്കാരിയായി ലാബാൻ തൻെറ ബാല്യക്കാരി
യായ സില്പയേയും കൊടുത്തു.) 25നേരം വെളു
ത്തപ്പോൾ, തന്നോടൊത്തു കിടന്നത് ലേയയാ
ണെന്നു യാക്കോബിനു മനസ്സിലായി. യാക്കോ
ബ് ലാബാനോടു പറഞ്ഞു, “നീയെന്നെ
വഞ്ചിച്ചിരിക്കുന്നു. റാഹേലിനെ കല്യാണം
കഴിക്കാനാണ് ഞാൻ നിൻെറയടുത്തു പണി
ചെയ്തത്. എന്തിനാണു നീയെന്നെ ചതി
ച്ചത്?”

26ലാബാൻ പറഞ്ഞു, “ഞങ്ങളുടെ നാട്ടിൽ
മൂത്തപുത്രി നിൽക്കേ ഇളയവളെ വിവാഹം
കഴിപ്പിക്കാറില്ല. 27ഒരാഴ്ച നീണ്ടു നിൽക്കുന്ന
വിവാഹച്ചടങ്ങുകൾ പൂർത്തിയാകട്ടെ. റാഹേ
ലിനെയും ഞാൻ നിനക്കു വിവാഹം ചെയ്തു
തരാം. പക്ഷേ ഇനി ഒരേഴു വർഷം കൂടി നീയെ
നിക്കു പണിയെടുക്കണം.”
28അതിനാൽ യാക്കോബ് ഒരാഴ്ച നീണ്ടു
നിന്ന ചടങ്ങുകൾ പൂർത്തിയാക്കി. അപ്പോൾ
ലാബാൻ തൻെറ പുത്രിയായ റാഹേലിനെ
അവനു ഭാര്യയായി നൽകി. 29(ലാബാൻ തൻെറ
ഭൃത്യയായ ബിൽഹയെ റാഹേലിൻെറ ദാസി
യായി നൽകി.) 30യാക്കോബ് റാഹേലുമായും
ഇണചേർന്നു. യാക്കോബ് ലേയയെക്കാൾ
റാഹേലിനെ സ്നേഹിച്ചു. മറ്റൊരു ഏഴുവർഷം
കൂടി യാക്കോബ് ലാബാനുവേണ്ടി ജോലി
ചെയ്തു.

### യാക്കോബിൻെറ കുടുംബം വളരുന്നു

31യാക്കോബ് ലേയയെക്കാൾ റാഹേലിനെ
സ്നേഹിക്കുന്നുവെന്നു യഹോവയറിഞ്ഞു.
അതിനാൽ യഹോവ ലേയയ്ക്കു സന്താനോ
ല്പാദനശക്തി നൽകി. റാഹേലിനാകട്ടെ കുട്ടി
കളുണ്ടായുമില്ല.
32ലേയാ ഒരാൺകുട്ടിയെ പ്രസവിച്ചു. അവൾ
അവനു രൂബേൻ എന്നു പേരിട്ടു. “യഹോവ
എൻെറ കഷ്ടതകളറിഞ്ഞു. എൻെറ ഭർത്താ
വിന് എന്നോടു സ്നേഹമില്ല. ഇനിയെൻെറ
ഭർത്താവ് എന്നെ സ്നേഹിച്ചേക്കും.” ഇക്കാ
രണം കൊണ്ടാണവൾ പുത്രന് ആ പേരിട്ടത്.
33ലേയാ വീണ്ടും ഗർഭിണിയാവുകയും ഒരു
മകനെക്കൂടി പ്രസവിക്കുകയും ചെയ്തു.
അവൾ മകന് ശിമെയോൻ എന്നു പേരിട്ടു.
ലേയാ പറഞ്ഞു, “ഞാൻ വേണ്ടത്ര സ്നേഹിക്ക
പ്പെടുന്നില്ല എന്നു കേട്ടതിനാലാണ് യഹോവ
എനിക്ക് ഈ പുത്രനെ നൽകിയത്.”
34ലേയാ വീണ്ടും ഗർഭിണിയാവുകയും ഒരു
പുത്രനെക്കൂടി പ്രസവിക്കുകയും ചെയ്തു.
അവൾ ഇങ്ങനെ പറഞ്ഞു കൊണ്ട് അവന്
ലേവി എന്നു പേരിട്ടു, “എനിക്കു മൂന്നു പുത്ര
ന്മാരുണ്ടായിരിക്കുന്നതിനാൽ ഇനിയെൻെറ ഭർ
ത്താവ് എന്നെ സ്നേഹിക്കും.”
35പിന്നീട് ലേയാ ഒരു പുത്രനെക്കൂടി പ്രസ
വിച്ചു. അവൾ അവന് യെഹൂദാ എന്നു
പേരിട്ടു. ആ പേരിടുന്നതിനുള്ള കാരണം
അവൾ പറഞ്ഞു, “ഇനി ഞാൻ യഹോവയെ
വാഴ്ത്തും.” അതിനുശേഷം ലേയയുടെ പ്രസവം
നിലച്ചു.
30 താൻ യാക്കോബിന് കുട്ടികളെയൊന്നും
നൽകുന്നില്ലെന്ന് റാഹേലിനു മനസ്സി
ലായി. അവൾക്ക് തൻെറ സഹോദരി ലേയ
യോട് അസൂയയുണ്ടായി. അതിനാൽ റാഹേൽ
യാക്കോബിനോടു പറഞ്ഞു, “എനിക്കു കുട്ടി
കളെ തരൂ. അല്ലെങ്കിൽ ഞാൻ മരിക്കും!” 2യാ
ക്കോബിന് റാഹേലിനോടു ദേഷ്യം തോന്നി.
അവൻ പറഞ്ഞു, “ഞാൻ ദൈവമൊന്നുമല്ല.
നിന്നെ വന്ധ്യയാക്കിയത് ദൈവമാണ്.”
3അപ്പോൾ റാഹേൽ പറഞ്ഞു, “എൻെറ ഭൃത്യ
ബിൽഹയെ ഇതാ എടുത്തുകൊള്ളൂ. അവളെ
പ്രാപിച്ച് അവൾക്ക് കുട്ടിയെ കൊടുക്കുക. അവ
ളിലൂടെ എനിക്കപ്പോൾ അമ്മയാകാമല്ലോ.”
4അതിനാൽ റാഹേൽ തൻെറ ഭൃത്യയായ ബിൽ
ഹയെ യാക്കോബിനു കൊടുത്തു. യാക്കോ
ബിനു ബിൽഹയുമായി ലൈംഗികബന്ധം
ഉണ്ടായി. 5ബിൽഹാ ഗർഭിണിയാവുകയും
യാക്കോബിന് ഒരു പുത്രനെ സമ്മാനിക്കുകയും
ചെയ്തു.
6റാഹേൽ പറഞ്ഞു, “ദൈവം എൻെറ പ്രാർ
ത്ഥന കേട്ടു. എനിക്കൊരു പുത്രനെ തരാൻ
അവൻ നിശ്ചയിച്ചു.” അതിനാൽ റാഹേൽ ആ
പുത്രന് ദാൻ എന്നു പേരിട്ടു.
7ബിൽഹാ വീണ്ടും ഗർഭം ധരിച്ച് യാക്കോ
ബിന് ഒരു പുത്രനെക്കൂടി നൽകി. 8റാഹേൽ
പറഞ്ഞു, “എൻെറ സഹോദരിയുമായി മത്സരി
ച്ചു നിൽക്കാൻ ഞാൻ പരമാവധി ശ്രമിച്ചു.
ഞാൻ ജയിക്കുകയും ചെയ്തു.” അതിനാൽ
അവൾ ആ കുട്ടിക്ക് നഫ്താലി എന്നും പേരിട്ടു.
9തനിക്കിനിയും കൂടുതൽ കുട്ടികൾ ഉണ്ടാകു
വാൻ കഴിയില്ലെന്നു ലേയയ്ക്കു മനസ്സിലായി.
അതിനാൽ അവൾ തൻെറ ഭൃത്യയായ സില്പയെ
യാക്കോബിനു നൽകി. 10അനന്തരം സില്പയ്ക്ക്
ഒരു പുത്രനുണ്ടായി. 11ലേയാ പറഞ്ഞു, “ഞാൻ

---

**ലേയാ … തിളക്കമറ്റതായിരുന്നു** ലേയാഅത്ര സുന്ദരിയായിരുന്നില്ല എന്നു ധ്വനിപ്പിക്കുന്നു.

ഭാഗ്യവതിയാണ്.” അതിനാലവൾ ആ പുത്രന്
ഗാദ് എന്നു പേരിട്ടു. 12സില്പാ ഒരു പുത്രനെ
ക്കൂടി പ്രസവിച്ചു. 13ലേയാ പറഞ്ഞു, “എനി
ക്കു വളരെ സന്തോഷം! ഇനി സ്ത്രീകളെന്നെ
സന്തോഷം എന്നു വിളിക്കും.” അതിനാൽ
അവൾ ആ പുത്രന് ആശേർ എന്നു പേരിട്ടു.
14ഗോതമ്പു കൊയ്യുന്ന കാലമായപ്പോൾ
രൂബേൻ വയലിൽ ചെന്നപ്പോൾ ഏതാനും
വിശേഷപുഷ്പങ്ങൾ കണ്ടു. അവൻ ആ
പൂക്കൾ തന്റെ അമ്മയായ ലേയയ്ക്കു കൊടു
ത്തു. പക്ഷേ റാഹേൽ ലേയയോടു പറഞ്ഞു,
“നിന്റെ മകൻ കൊണ്ടുവന്ന പൂക്കളിൽ കുറച്ച്
എനിക്കും തരിക.”
15ലേയാ മറുപടി പറഞ്ഞു, “നീ എന്റെ
ഭർത്താവിനെ ഇതിനകം തട്ടിയെടുത്തു.
ഇപ്പോൾ നീയെന്റെ മകന്റെ പൂക്കൾ തട്ടിയെ
ടുക്കാൻ ശ്രമിക്കുന്നു.” പക്ഷേ റാഹേൽ പറഞ്ഞു,
“നീ നിന്റെ മകന്റെ പൂക്കൾ എനിക്കു തന്നാൽ
നിനക്കിന്നു യാക്കോബിനോടൊത്ത് അന്തിയു
റങ്ങാം.”
16ആ രാത്രി യാക്കോബ് വയലിൽനിന്നും
തിരിച്ചെത്തി. അയാളെ കണ്ട ലേയ അയാളെ
നേരിട്ടു കാണാൻ പുറത്തേക്കിറങ്ങിച്ചെന്നു.
അവൾ പറഞ്ഞു, “ഇന്ന് അങ്ങ് എന്റെ കൂടെ
ശയിക്കണം. ഞാൻ അങ്ങയെ എന്റെ മകന്റെ
പൂക്കളാൽ വാങ്ങിച്ചിരിക്കുന്നു.” അതിനാൽ
യാക്കോബ് ആ രാത്രി ലേയയോടൊത്തു
കിടന്നു.
17അപ്പോൾ ദൈവം ലേയയെ ഗർഭിണിയാ
കാൻ വീണ്ടും അനുവദിച്ചു. അവൾ അഞ്ചാ
മതും ഒരു പുത്രനെ പ്രസവിച്ചു. 18ലേയാ പറ
ഞ്ഞു, “ഞാനെന്റെ അടിമയെ എന്റെ ഭർത്താ
വിനു നൽകിയതിനാൽ ദൈവം എനിക്കൊരു
പ്രതിഫലം തന്നിരിക്കുന്നു.” അതിനാലവൾ
അവന് യിസ്സാഖാർ എന്നു പേരിട്ടു.
19ലേയാ പിന്നെയും ഗർഭിണിയാവുകയും
ആറാമതൊരു പുത്രനെക്കൂടി പ്രസവിക്കുകയും
ചെയ്തു. 20ലേയാ പറഞ്ഞു, “ദൈവം എനിക്കു
നല്ലൊരു സമ്മാനം നൽകിയിരിക്കുന്നു.
ഇപ്പോൾ തീർച്ചയായും യാക്കോബ് എന്നെ
സ്വീകരിക്കും, കാരണം ഞാനദ്ദേഹത്തിന് ആറു
പുത്രന്മാരെ നൽകിയല്ലോ.” അതിനാൽ ലേയാ
ആ കുട്ടിയ്ക്ക് സെബൂലൂൻ എന്നു പേരിട്ടു.
21പിന്നീട് ലേയാ ഒരു പുത്രിയെക്കൂടി പ്രസ
വിച്ചു. ദീനാ എന്നായിരുന്നു അവൾക്കു നൽകി
യ പേര്.
22അപ്പോൾ ദൈവം റാഹേലിന്റെ പ്രാർ
ത്ഥന കേട്ടു. ദൈവം അവളുടെ വന്ധ്യത നീക്കം
ചെയ്തു. 23-24റാഹേൽ ഗർഭവതിയാവുകയും
ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തു.
റാഹേൽ പറഞ്ഞു, “ദൈവം എന്റെ അപമാന
ത്തെ എടുത്തുകളയുകയും എനിക്കൊരു പുത്ര
നെ തരികയും ചെയ്തു.” അതിനാൽ റാഹേൽ
ആ പുത്രന് യോസേഫ് എന്നു പേരിട്ടു കൊണ്ടു
പറഞ്ഞു, “യഹോവ എനിക്ക് മറ്റൊരു പുത്രനെ
ക്കൂടി തരട്ടെ.”

## യാക്കോബ് ലാബാനെ ചതിക്കുന്നു

25യോസേഫിന്റെ ജനനശേഷം യാക്കോബ്
ലാബാനോടു പറഞ്ഞു, “ഇനി എന്നെ എന്റെ
വീട്ടിലേക്കും മാതൃദേശത്തേക്കും പോകാൻ
അനുവദിക്കണം. 26എന്റെ ഭാര്യമാരെയും കുട്ടി
കളെയും വിട്ടുതരിക. പതിന്നാലു കൊല്ല
ക്കാലം അങ്ങയോടൊത്തു ജോലി ചെയ്തു
സമ്പാദിച്ചതാണ് അവരെ. ഞാൻ അങ്ങയെ
നന്നായി സേവിച്ചുവെന്ന് അങ്ങയ്ക്കറിയാം.”
27ലാബാൻ അവനോടു പറഞ്ഞു, “എന്നെ
ചിലതു പറയാൻ അനുവദിക്കൂ! നീ നിമിത്തം
യഹോവ എന്നെ അനുഗ്രഹിച്ചതായി എനിക്ക
റിയാം. 28നിനക്കെന്താണ് ഞാൻ തരേണ്ടതെന്നു
പറയുക, ഞാനതു നിനക്കു തരാം.”
29യാക്കോബ് മറുപടി പറഞ്ഞു, “ഞാൻ
അങ്ങയ്ക്കായി കഠിനാദ്ധ്വാനം ചെയ്തിട്ടുണ്ടെ
ന്ന് അങ്ങയ്ക്കറിയാം. ഞാൻ നോക്കിയ കാലം
ആട്ടിൻപറ്റം വളരെ വളരുകയും നന്നാവു
കയും ചെയ്തിരുന്നു. 30ഞാൻ വന്നപ്പോൾ
കുറച്ച് ആടുകളേ ഉണ്ടായിരുന്നുള്ളൂ. ഇപ്പോളത്
വളരെയധികമായി. എല്ലായ്പ്പോഴും ഞാനങ്ങ
യ്ക്കുവേണ്ടി പ്രവർത്തിച്ചു, യഹോവ അങ്ങ
യെ അനുഗ്രഹിക്കുകയും ചെയ്തു. ഇനി എനി
ക്കായെന്തെങ്കിലും ചെയ്യേണ്ട സമയമാണ്-
എന്റെ ഭവനം പണിയാനുള്ള സമയമായി.”
31ലാബാൻ ചോദിച്ചു, “അപ്പോൾ ഞാൻ
നിനക്കെന്തൊണു തരേണ്ടത്?”
യാക്കോബ് മറുപടി പറഞ്ഞു, “അങ്ങ്
എനിക്കൊന്നും തരണമെന്നില്ല. എന്റെ ജോലി
ക്കു കൂലിമാത്രം തന്നാൽ മതി. ഇതുമാത്രം
ചെയ്തുതരിക: ഞാൻ പോയി അങ്ങയുടെ
ആടുകളെ പരിപാലിക്കാം. 32അങ്ങയുടെ ആടു
കൾക്കിടയിലൂടെ പോകാനും കുത്തും വരയു
മുള്ള ആട്ടിൻകുട്ടികളെ എനിക്കു കൂലിയായി
എടുക്കാനും അനുവദിക്കുക. എല്ലാ കറുത്ത
ആട്ടിൻകുട്ടികളെ എടുക്കാനും എന്നെ അനുവ
ദിക്കുക. കുത്തും വരയുമുള്ള എല്ലാ പെണ്ണാടു
കളെയും എടുക്കാൻ എന്നെ അനുവദിക്കണം.
അതായിരിക്കും എന്റെ കൂലി. 33ഞാൻ വിശ്വ
സ്തനായിരുന്നോ എന്ന് ഭാവിയിൽ അങ്ങയ്ക്ക്
മനസ്സിലാകും. എന്റെ ആട്ടിൻപറ്റത്തെ അങ്ങ
യ്ക്കു വന്നു പരിശോധിക്കാം. അവയ്ക്കിടയിൽ
കുത്തോ പുള്ളിയോ ഇല്ലാത്തതോ, കറുപ്പു നിറ
മില്ലാത്തതോ ആയ ഏതെങ്കിലും ആടിനെ
കണ്ടാൽ ഞാനതിനെ മോഷ്ടിച്ചതാണെന്ന്
അങ്ങയ്ക്ക് ഉറപ്പിക്കാം.”
34ലാബാൻ മറുപടി പറഞ്ഞു, “ഞാൻ സമ്മ
തിച്ചിരിക്കുന്നു. നീ ചോദിക്കുന്നതു ഞാൻ ചെ
യ്യും.” 35ആ രാത്രി ലാബാൻ കുത്തുകളുള്ള
എല്ലാ കോലാടുകളെയും ഒളിപ്പിച്ചു. പുള്ളിക
ളുള്ള എല്ലാ ചെമ്മരിയാടുകളെയും കറുത്ത
ആടുകളെയും ലാബാൻ ഒളിപ്പിച്ചു. ഈ ആടു
കളെ ശ്രദ്ധിച്ചുകൊള്ളാൻ ലാബാൻ തന്റെ
പുത്രന്മാർക്കു നിർദ്ദേശം നൽകി. 36അതിനാല
വർ അടയാളമുള്ള എല്ലാ ആടുകളേയും മറ്റൊ
രിടത്തേക്കു കൂട്ടിക്കൊണ്ടുപോയി. അവൻ തനി
ക്കും യാക്കോബിനുമിടയിൽ മൂന്നുദിവസത്തെ
യാത്രയ്ക്കുള്ള ദൂരപരിധി നിശ്ചയിച്ചു. ലാബാ
ന്റെ അവശേഷിച്ച ആടുകളെ യാക്കോബ്
പരിപാലിച്ചു. എന്നാൽ ഒറ്റ ആടുപോലും
കുത്തുള്ളതോ കറുത്തതോ ആയി ഉണ്ടായിരു
ന്നില്ല.
37യാക്കോബ് പുന്നമരത്തിന്റെയും അത്തി
മരത്തിന്റെയും പച്ചക്കമ്പുകൾ വെട്ടിയെടുത്തു
അവയിൽ വെള്ള വരകളുണ്ടാകത്തക്കവിധം
തൊലിയുരിച്ചു കളഞ്ഞു. 38ആ കമ്പുകൾ ആടു
കൾ വെള്ളം കുടിക്കാൻ വരുന്നിടത്തു വച്ചു.
അവിടെ വച്ചായിരുന്നു അവ ഇണചേർന്നിരു
ന്നതും. 39ആ കമ്പുകൾക്കു മുമ്പിൽ വച്ച് ഇണ
ചേർന്ന ആടുകൾക്കുണ്ടായ കുട്ടികൾ കുത്തു
കളും വരകളും ഉള്ളവയോ കറുത്തവയോ

ആയിരുന്നു. 40യാക്കോബ് കുത്തുള്ളവയും കറു
ത്തവയും ആയ മൃഗങ്ങളെ മറ്റാടുകളിൽനിന്നും
വേർതിരിച്ചു. തൻെറ ആടുകളെ ലാബാൻേറ
തിൽനിന്നും വേർതിരിച്ചു സൂക്ഷിച്ചു. 41ആരോ
ഗ്യമുള്ള ആടുകൾ ഇണചേരുമ്പോഴൊക്കെ
യാക്കോബ് ആ കമ്പുകൾ അവയുടെ കൺ
മുമ്പിൽ വച്ചു. ആടുകൾ ആ കമ്പുകൾക്കടുത്ത്
ഇണചേർന്നു. 42പക്ഷേ ആരോഗ്യമില്ലാത്ത
ആടുകൾ ഇണ ചേരുമ്പോൾ യാക്കോബ് കമ്പു
കൾ വച്ചിരുന്നില്ല. അങ്ങനെ ആരോഗ്യമി
ല്ലാത്ത മൃഗങ്ങളുടെ കുട്ടികൾ ലാബാൻേറതായി.
ആരോഗ്യമുള്ള മൃഗങ്ങളുടെ കുഞ്ഞുങ്ങൾ
യാക്കോബിനും. 43അങ്ങനെ യാക്കോബ് വളരെ
ധനികനായി. അവന് വലിയ ആട്ടിൻപറ്റങ്ങളു
ണ്ടായി. അനേകം ഭൃത്യന്മാരും ഒട്ടകങ്ങളും കഴു
തകളുമുണ്ടായി.

## പോകാൻ സമയമായി- യാക്കോബ് ഓടിപ്പോകുന്നു

31 ഒരു ദിവസം ലാബാൻെറ പുത്രന്മാരുടെ
സംസാരം യാക്കോബ് കേട്ടു. അവർ പറ
ഞ്ഞു, “നമ്മുടെ അപ്പനുള്ളതെല്ലാം യാക്കോബ്
തട്ടിയെടുത്തു. നമ്മുടെ അപ്പൻെറ സമ്പത്തു
മുഴുവൻ തട്ടിയെടുത്ത് അയാളിപ്പോളൊരു
വലിയ ധനികനായിരിക്കുന്നു.” 2ലാബാന്
മുമ്പുണ്ടായിരുന്നതു പോലുള്ള ചങ്ങാത്തം
ഇല്ലെന്ന് യാക്കോബ് കണ്ടു. 3യഹോവ യാക്കോ
ബിനോടു പറഞ്ഞു, “നിൻെറ പൂർവ്വികർ
വസിച്ചിരുന്ന നിൻെറ സ്വന്തം നാട്ടിലേക്കു
മടങ്ങിപ്പോവുക. ഞാൻ നിന്നോടൊപ്പമു
ണ്ടാകും.”

4അതിനാൽ, തൻെറ ആട്ടിൻപറ്റങ്ങളെ
സൂക്ഷിച്ചിരിക്കുന്ന വയലിലേക്കു വന്ന് തന്നെ
കാണാൻ യാക്കോബ് റാഹേലിനോടും ലേയ
യോടും പറഞ്ഞു. 5യാക്കോബ് റാഹേലിനോടും
ലേയയോടും ഇങ്ങനെ പറഞ്ഞു, “നിങ്ങളുടെ
പിതാവ് എന്നോടു കോപിച്ചിരിക്കുകയാ
ണെന്ന് ഞാനറിയുന്നു. മുമ്പൊക്കെ അദ്ദേഹം
എന്നോടു വളരെ സൗഹൃദത്തിലായിരുന്നു.
എന്നാൽ അദ്ദേഹം ഇപ്പോളങ്ങനെയല്ല.
എന്നാൽ എൻെറ പിതാവിൻെറ ദൈവം
എന്നോടൊപ്പമുണ്ടായിരുന്നു. 6ഞാൻ എന്നാലാ
വുംവിധം നിങ്ങളുടെ അപ്പനുവേണ്ടി അദ്ധ്വാ
നിച്ചു എന്നു നിങ്ങൾക്കറിയാം. 7പക്ഷേ നിങ്ങ
ളുടെ അപ്പൻ എന്നെ ചതിച്ചു. പത്തു തവണ
എൻെറ കൂലിയിൽ മാറ്റം വരുത്തി. പക്ഷേ
ആ സമയത്തൊക്കെ ലാബാൻെറ കുതന്ത്രങ്ങ
ളിൽനിന്നും ദൈവമാണ് എന്നെ സംരക്ഷിച്ചു
കൊണ്ടിരുന്നത്.

8“ഒരിക്കൽ ലാബാൻ പറഞ്ഞു, ‘പുള്ളിയുള്ള
ആടുകളെ മുഴുവൻ നിനക്കിരിക്കട്ടെ.’ ഇതു പറ
ഞ്ഞതിനു ശേഷം എല്ലാ ആടുകളും പ്രസവി
ച്ചത് പുള്ളിയുള്ള കുഞ്ഞുങ്ങളെയായിരുന്നു.
അതിനാൽ അതെല്ലാം എൻേറതായി. എന്നാൽ
അപ്പോൾ ലാബാൻ പറഞ്ഞു, ‘പുള്ളിയുള്ള
ആടുകൾ എനിക്കു വേണം. വരയുള്ളവയെ
നീ കൂലിയായി എടുത്തുകൊള്ളുക.’ അതിനു
ശേഷമുണ്ടായ ആട്ടിൻ കുഞ്ഞുങ്ങളെല്ലാം വര
യുള്ളതായിരുന്നു. 9അതിനാൽ ദൈവം ആ
ആടുകളെ മുഴുവൻ എടുത്ത് എന്നെ ഏല്പിച്ചു.
10“ആടുകൾ ഇണചേർന്നു കൊണ്ടിരുന്നപ്പോൾ
എനിക്കൊരു സ്വപ്നമുണ്ടായി. ഇണചേർന്നി
രുന്ന മുട്ടനാടുകൾ എല്ലാം വരയും പുള്ളിയു
മുള്ളവയായിരുന്നു. 11ആ സ്വപ്നത്തിൽ ദൈവ
ത്തിൻെറ ദൂതൻ എന്നോടു പറഞ്ഞു, ‘യാക്കോ
ബേ!’

ഞാൻ വിളികേട്ടു ‘എന്തോ!’

12“ദൂതൻ പറഞ്ഞു, ‘നോക്കൂ, പുള്ളിയും വര
യുമുള്ള ആടുകൾ മാത്രം ഇണചേരുന്നു.
ഞാനാണിങ്ങനെ നടപ്പാക്കുന്നത്. ലാബാൻ
നിന്നോടു ചെയ്യുന്ന സകല ദുഷ്ടതകളും
ഞാൻ കണ്ടു. പുതിയ കുഞ്ഞാടുകളെല്ലാം
നിൻേറതാകുന്നതിനാണ് ഞാനിതു ചെയ്യു
ന്നത്. 13ബേഥേലിൽ നിൻെറയടുത്തു വന്ന
ദൈവമാണ് ഞാൻ. അവിടെ നീയൊരു യാഗ
പീഠം പണിതു. യാഗപീഠത്തിൽ നീ ഒലിവെണ്ണ
ചൊരിഞ്ഞു. നീ എന്നോടൊരു വാഗ്ദാനവും
ചെയ്തു. ഇപ്പോൾ നീ ഈ രാജ്യം വിട്ട് നിൻെറ
ജന്മനാട്ടിലേക്കു മടങ്ങിപ്പോകാൻ ഞാൻ കല്പി
ക്കുന്നു.’”

14-15റാഹേലും ലേയയും മറുപടി പറഞ്ഞു,
“മരിക്കുമ്പോൾ ഞങ്ങൾക്കു തരാൻ പിതാവി
ൻെറ കയ്യിൽ ഒന്നും അവശേഷിച്ചിട്ടില്ല. ഞങ്ങ
ളെ അദ്ദേഹം അന്യരെപ്പോലെ കരുതി. അദ്ദേ
ഹം ഞങ്ങളെ അങ്ങയ്ക്കു വിറ്റു. എന്നിട്ട് ഞങ്ങ
ൾക്കു കിട്ടേണ്ടിയിരുന്ന പണം മുഴുവൻ ചിലവ
ഴിച്ചു! 16ദൈവം ഈ സ്വത്തെല്ലാം അദ്ദേഹ
ത്തിൽനിന്നെടുത്തു. ഇപ്പോളതെല്ലാം ഞങ്ങ
ൾക്കും ഞങ്ങളുടെ സന്താനങ്ങൾക്കുമുള്ളതാണ്.
അതിനാൽ ദൈവകല്പന പോലെ തന്നെ അങ്ങ്
പ്രവർത്തിക്കുക!”

17അതിനാൽ യാക്കോബ് യാത്രയ്ക്കൊ
രുങ്ങി. അയാൾ തൻെറ ഭാര്യമാരെയും മക്കളെ
യും ഒട്ടകപ്പുറത്തു കയറ്റി. 18എന്നിട്ടവർ അയാ
ളുടെ അപ്പൻ ജീവിച്ചിരുന്ന കനാൻ ദേശത്തേ
ക്കുള്ള മടക്കയാത്രയാരംഭിച്ചു. യാക്കോബിൻെറ
മുഴുവൻ ആട്ടിൻപറ്റവും അവർക്കു മുമ്പേ നട
ന്നു. പദ്ദൻ-അരാമിൽനിന്നും താൻ നേടിയതൊ
ക്കെ അവൻ എടുത്തിരുന്നു.

19ആ സമയം ലാബാൻ തൻെറ ചെമ്മരിയാ
ടുകളുടെ രോമം വെട്ടാൻ പോയിരിക്കുകയാ
യിരുന്നു. അപ്പോൾ റാഹേൽ പിതാവിൻെറ
വീട്ടിൽ കയറി അയാളുടെ വ്യാജദൈവവിഗ്ര
ഹങ്ങൾ മോഷ്ടിച്ചെടുത്തു.

20യാക്കോബ് അരാമ്യനായ ലാബാനെ കബ
ളിപ്പിച്ചു. താൻ പോവുകയാണെന്ന വിവരം
അയാൾ ലാബാനോടു പറഞ്ഞില്ല. 21യാ
ക്കോബ് തൻെറ കുടുംബത്തെയും തൻെറ
സ്വത്തുക്കളുമെടുത്ത് വേഗം സ്ഥലം വിട്ടു.
അവർ യൂഫ്രട്ടീസുനദി കടന്ന് ഗിലെയാദ്
എന്ന മലമ്പ്രദേശത്തേക്കു പോയി.

22മൂന്നു ദിവസം കഴിഞ്ഞ്, യാക്കോബ് പോയ
വിവരം ലാബാൻ അറിഞ്ഞു. 23അതിനാൽ
ലാബാൻ തൻെറയാളുകളെ വിളിച്ചുകൂട്ടി
യാക്കോബിനെ പിന്തുടരാൻ ആരംഭിച്ചു. ഏഴു
ദിവസങ്ങൾക്കു ശേഷം ലാബാൻ യാക്കോ
ബിനെ മലമ്പ്രദേശമായ ഗിലെയാദിൽ വച്ച്
കണ്ടു. 24ആ രാത്രി ദൈവം ലാബാന് ഒരു
സ്വപ്നത്തിൽ ഉപദേശം നൽകി,, “സൂക്ഷിക്കു
ക! യാക്കോബിനോടു നീ പറയുന്ന ഓരോ
വാക്കിലും സൂക്ഷിക്കുക.”

## മോഷ്ടിക്കപ്പെട്ട വിഗ്രഹങ്ങൾക്കായുള്ള തെരച്ചിൽ

25പിറ്റേന്നു രാവിലെ ലാബാൻ യാക്കോ
ബിനെ പിടിച്ചു. യാക്കോബ് മലമുകളിൽ
കൂടാരമടിച്ചിരുന്നു. അതിനാൽ ലാബാനും പരി
വാരങ്ങളും ഗിലെയാദിൽ താവളമടിച്ചു.

26ലാബാൻ യാക്കോബിനോടു പറഞ്ഞു,
“നീയെന്തിനാണെന്നെ ചതിച്ചത്? നീയെന്തി
നാണ് യുദ്ധത്തിൽ പിടിച്ചെടുത്തതു പോലെ
എൻെറ പെൺമക്കളെ കൊണ്ടുപോയത്?
27എന്താണെന്നോടു പറയാതെ നീ ഓടിപ്പോ
യത്? നീ എന്നോടു പറഞ്ഞിരുന്നെങ്കിൽ ഞാൻ
നിനക്കൊരു വിരുന്നു നൽകുമായിരുന്നു. ഗാന
വും പാട്ടിനൊപ്പിച്ച നൃത്തവുമെല്ലാമുണ്ടാകുമാ
യിരുന്നു. 28എൻെറ കൊച്ചുമക്കളെ ചുംബി
ക്കാനോ പുത്രിമാരെ യാത്രയാക്കാനോ നീ
എന്നെ അനുവദിച്ചില്ല. നീ എന്തു മണ്ടത്തര
മാണ് കാണിച്ചത്! 29എനിക്കു നിന്നെ ഉപദ്രവി
ക്കാനുള്ള ശക്തിയുണ്ട്. പക്ഷേ കഴിഞ്ഞരാത്രി
നിൻെറ പിതാവിൻെറ ദൈവം സ്വപ്നത്തിൽ
എനിക്ക് ഒരു ദർശനം തന്നു. ഒരു വിധത്തിലും
നിന്നെ വേദനിപ്പിക്കരുതെന്ന് അവനെനിക്കു
താക്കീതു തന്നു. 30നിനക്കു നിൻെറ വീട്ടിലേക്കു
പോകണമെന്നെനിക്കറിയാം. അതിനാലാണ
ല്ലോ നീ സ്ഥലം വിട്ടത്. പക്ഷേ എന്തിനാ
ണെൻെറ വീട്ടിൽനിന്നും വിഗ്രഹങ്ങളെ
മോഷ്ടിച്ചെടുത്തത്?”

31യാക്കോബ് മറുപടി പറഞ്ഞു, “ഭയം മൂല
മാണ് ഞാനങ്ങയോടു പറയാതെ പോന്നത്!
അങ്ങ് അങ്ങയുടെ പുത്രിമാരെ എന്നിൽ നിന്ന
കറ്റിയേക്കും എന്നു ഞാൻ ഭയന്നു. 32പക്ഷേ
അങ്ങയുടെ വിഗ്രഹങ്ങളെ ഞാൻ മോഷ്ടിച്ചി
ട്ടില്ല. ഇവിടെയുള്ള ആരെങ്കിലും അവ മോഷ്ടി
ച്ചതായി അങ്ങയ്ക്കു കാണാനായാൽ ആ
ആൾ വധിക്കപ്പെടും. അങ്ങയുടെ ആൾക്കാർ
ഇതിനു സാക്ഷികളായിരിക്കും. അങ്ങയുടേ
തായ എന്തിനുവേണ്ടിയും ഇവിടെ തെരച്ചിൽ
നടത്താം. അങ്ങയുടെ എന്തും എടുക്കുകയും
ചെയ്യാം.” (റാഹേലാണ് ലാബാൻെറ വിഗ്രഹ
ങ്ങളെ മോഷ്ടിച്ചതെന്ന് യാക്കോബ് അറിഞ്ഞി
രുന്നില്ല.)

33അതിനാൽ ലാബാൻ പോയി യാക്കോ
ബിൻെറ പാളയമാകെ തെരഞ്ഞു. അവൻ
യാക്കോബിൻെറ കൂടാരത്തിലും പിന്നീട് ലേയ
യുടെ കൂടാരത്തിലും തെരച്ചിൽ നടത്തി.
പിന്നെ രണ്ട് അടിമപ്പെണ്ണുങ്ങളുടെ കൂടാരങ്ങ
ളിലും തെരഞ്ഞു. പക്ഷേ ലാബാന് യാക്കോ
ബിൻെറ വീട്ടിൽനിന്ന് വിഗ്രഹങ്ങളെ കണ്ടെടു
ക്കാനായില്ല. അനന്തരം ലാബാൻ റാഹേലി
ൻെറ കൂടാരത്തിൽ കയറി.

34റാഹേൽ വിഗ്രഹങ്ങളെ ഒട്ടകത്തിൻെറ
ജീനികൾക്കുള്ളിൽ ഒളിപ്പിച്ചുവച്ചിരിക്കുകയാ
യിരുന്നു. അവൾ അതിൻെറ പുറത്തു കയറി
ഇരിക്കുകയുമായിരുന്നു. ലാബാൻ കൂടാരത്തി
ലാകമാനം തെരഞ്ഞെങ്കിലും വിഗ്രഹങ്ങളെ
കിട്ടിയില്ല.

35റാഹേൽ അവളുടെ പിതാവിനോടു പറ
ഞ്ഞു, “പിതാവേ, എന്നോടു കോപിക്കരുത്.
അങ്ങയുടെ മുമ്പിൽ നിൽക്കാൻപോലും എനി
ക്കു കഴിയില്ല. ഇപ്പോൾ എനിക്ക് ആർത്തവ
സമയമാണ്.” ലാബാൻ കൂടാരമെല്ലാം പരിശോ
ധിച്ചുവെങ്കിലും വിഗ്രഹങ്ങളെ കിട്ടിയില്ല.

36അപ്പോൾ യാക്കോബിനു വളരെ കോപമു
ണ്ടായി. യാക്കോബ് പറഞ്ഞു, “ഞാനെന്തു
തെറ്റാണ് ചെയ്തത്? ഞാൻ ഏതു നിയമമാണ്
ലംഘിച്ചത്? എന്നെ പിന്തുടർന്നു തടഞ്ഞുനിർ
ത്താൻ അങ്ങയ്ക്ക് എന്തവകാശമാണുള്ളത്?
37എനിക്കുള്ളതിലെല്ലാം അങ്ങ് പരിശോധിച്ചു.
എന്നാൽ അങ്ങയുടേതായിട്ട് ഒന്നും കണ്ടെ
ത്തിയുമില്ല. കണ്ടെടുത്തിട്ടുണ്ടെങ്കിൽ അതെ
ന്നെ കാണിക്കുക. നമ്മുടെ ആൾക്കാരുടെ
മുമ്പിൽ അതു വയ്ക്കുക. നമ്മളിലാരാണ് ശരി
യെന്ന് അവർ നിശ്ചയിക്കട്ടെ. 38ഇരുപതു
വർഷം അങ്ങയ്ക്കായി ഞാൻ വേലയെടുത്തു.
ആ സമയത്ത് ഒരാട്ടിൻകുട്ടിയും ജനനസമയത്ത്
ചത്തില്ല. അങ്ങയുടെ ആട്ടിൻപറ്റത്തിലെ
ആണാടുകളെയൊന്നും ഞാൻ തിന്നുകയും
ചെയ്തിട്ടില്ല. 39എപ്പോഴെങ്കിലും കാട്ടുമൃഗങ്ങൾ
ഒരാടിനെ കൊന്നാൽ ഞാനതിൻെറ വില നൽ
കാറുമുണ്ടായിരുന്നു. ഞാനൊരിക്കലും ചത്ത
മൃഗത്തെ അങ്ങയുടെ മുമ്പിൽ കൊണ്ടുവന്നിട്ട്
ഇതെൻെറ കുറ്റമല്ലെന്നു പറഞ്ഞിട്ടില്ല. പക്ഷേ
രാത്രിയിലും പകലും ഞാൻ അങ്ങയുടെ
ആട്ടിൻപറ്റത്തെ പരിപാലിച്ചു. 40പകൽ സൂ
ര്യൻ എൻെറ ശക്തിചോർത്തിയെടുത്തു. രാത്രി
യിലാകട്ടെ തണുപ്പ് എൻെറ കണ്ണുകളിൽ
നിന്നും ഉറക്കത്തെയും തട്ടിയെടുത്തു. 41ഇരുപതു
വർഷക്കാലം ഞാനൊരടിമയെപ്പോലെ അങ്ങ
യ്ക്കായി ജോലി ചെയ്തു. അതിൽ ആദ്യത്തെ
പതിനാലു വർഷം അങ്ങയുടെ പെൺമക്കളെ
വിവാഹം കഴിക്കാൻ വേണ്ടിയായിരുന്നു. അവ
സാനത്തെ ആറു വർഷം അങ്ങയുടെ മൃഗങ്ങളെ
നേടുന്നതിനും. ഇതിനിടെ പത്തുതവണ
അങ്ങെൻെറ കൂലിയിൽ മാറ്റം വരുത്തി. 42പക്ഷേ
എൻെറ പൂർവ്വികരുടെ ദൈവവും അബ്രാഹാ
മിൻെറ ദൈവവും യിസ്ഹാക്കിൻെറ ഭയവും
എന്നോടൊപ്പമായിരുന്നു. ദൈവം എന്നോടൊ
ത്തില്ലായിരുന്നെങ്കിൽ അങ്ങെന്നെ വെറും
കയ്യോടെ പറഞ്ഞുവിടുമായിരുന്നു. എന്നാലെ
ൻെറ പ്രശ്നങ്ങൾ ദൈവം കണ്ടു. എൻെറ
അദ്ധ്വാനം ദൈവം കണ്ടു. കഴിഞ്ഞ രാത്രി
എൻെറ ഭാഗം ശരിയാണെന്ന് ദൈവം തെളിയി
ക്കുകയും ചെയ്തു.”

## യാക്കോബിൻെറയും ലാബാൻെറയും ഉടമ്പടി

43ലാബാൻ യാക്കോബിനോടു പറഞ്ഞു,
“ഈ സ്ത്രീകൾ എൻെറ മക്കളാണ്. ഈ കുട്ടിക
ളും ഈ മൃഗങ്ങളും എൻേറതാകുന്നു. നീ
ഇവിടെ കാണുന്നതെല്ലാം എൻേറതാണ്.
പക്ഷേ എൻെറ പുത്രിമാരെയും അവരുടെ കുട്ടി
കളെയും എൻെറ കൂടെ നിർത്താൻ എന്തെ
ങ്കിലും ചെയ്യാൻ എനിക്കു കഴിയുകയില്ല. 44അ
തിനാൽ നീയുമായി ഒരു കരാറുണ്ടാക്കാൻ
ഞാൻ തയ്യാറാണ്. ആ കരാറിനെ കാണിക്കു
ന്നതിനായി നമുക്കൊരു കൽത്തൂൺ ഉണ്ടാക്കാം.”

45അതിനാൽ യാക്കോബ് അവിടെ കണ്ട
വലിയ ഒരു പാറ എടുത്ത് താനുണ്ടാക്കിയ
കരാറിൻെറ അടയാളമായി വച്ചു. 46കുറെ കല്ലു
കൾകൂടി കൊണ്ടുവന്ന് ഒരു തൂണുണ്ടാക്കുവാൻ
അവൻ തൻെറ ആളുകളോടു പറഞ്ഞു. എന്നിട്ട
വർ തൂണിൻെറ ഒരു വശത്തിരുന്ന് ആഹാരം
കഴിച്ചു.

47ലാബാൻ ആ സ്ഥലത്തിന് യെഗർ-
സാഹദൂഥാ എന്നു പേരിട്ടു. എന്നാൽ ഗലേദ്
എന്നാണ് യാക്കോബ് ആ സ്ഥലത്തിന്
പേരിട്ടത്.

48ലാബാൻ യാക്കോബിനോടു പറഞ്ഞു,
“ഈ കൽത്തൂൺ നമ്മുടെ കരാറിനെപ്പറ്റി നമ്മെ
ഓർമ്മിപ്പിക്കും.” അതിനാലാണ് യാക്കോബ്
ആ സ്ഥലത്തിന് ഗലേദ് എന്നു പേരിട്ടത്.

49അനന്തരം ലാബാൻ പറഞ്ഞു, “നമ്മൾ വേർ
പിരിഞ്ഞിരിക്കുമ്പോൾ യഹോവ നമ്മെ കാക്ക
ട്ടെ.” അതിനാൽ ആ സ്ഥലത്തിന് മിസ്പാ
എന്നും പേരുണ്ടായി.

50ലാബാൻ പറഞ്ഞു, “നീ എൻെറ പെൺ
മക്കളെ വേദനിപ്പിച്ചാൽ ദൈവം നിന്നെ ശിക്ഷി
ക്കും. മറ്റു സ്ത്രീകളെ നീ വിവാഹം കഴിച്ചാൽ
ദൈവം അതു കാണുന്നുണ്ടെന്നും ഓർമ്മിക്കുക.
51നമ്മൾക്കിടയിൽ ഞാൻ വച്ച കല്ലുകൾ ഇതാ.
നമ്മുടെ കരാറിൻെറ അടയാളമായ ആ
പ്രത്യേക കല്ലും ഇവിടെയുണ്ട്. 52ഈ കൽ
ത്തൂണും ഈ വിശിഷ്ടശിലയും നമ്മുടെ കരാ
റിനെ ഓർമ്മിക്കാൻ നമ്മെ സഹായിക്കും. ഞാ
നൊരിക്കലും ഈ കൽക്കൂന കടന്ന് നിന്നോടു
യുദ്ധത്തിനു വരികയില്ല. അതു പോലെ ഈ
കല്ലുകൾ കടന്ന് നീ ഒരിക്കലും എന്നോടും
യുദ്ധത്തിനു വരരുത്. 53അബ്രാഹാമിൻെറ ദൈ
വവും നാഹോരിൻെറ ദൈവവും അവരുടെ
പൂർവ്വികരുടെ ദൈവവും നമ്മൾ ഈ കരാർ
ലംഘിച്ചാൽ നമ്മെ കുറ്റക്കാരെന്നു വിധിക്കട്ടെ.”
യാക്കോബിൻെറ പിതാവായ യിസ്ഹാക്ക്
ദൈവത്തെ “ഭയം” എന്നു വിളിച്ചു. അതിനാൽ
യാക്കോബ് തൻെറ പ്രതിജ്ഞയിൽ അതേ പേരു
തന്നെ ഉപയോഗിച്ചു. 54അനന്തരം യാക്കോബ്
ഒരു മൃഗത്തെ കൊന്ന് മലയിൽ ബലിയർപ്പിച്ചു.
പിന്നീടയാൾ തൻെറ ആൾക്കാരെ സദ്യ പങ്കു
വയ്ക്കാൻ വിളിച്ചു. ആഹാരത്തിനു ശേഷം
അവർ മലയിൽ രാത്രി ചെലവഴിച്ചു. 55പിറ്റേന്ന്
അതിരാവിലെ ലാബാൻ തൻെറ പേരക്കുട്ടിക
ളെയും പുത്രിമാരെയും ചുംബിച്ച് അവരോടു
യാത്ര പറഞ്ഞു. അയാൾ അവരെ അനുഗ്രഹിച്ച്
സ്വന്തം വീട്ടിലേക്കു മടങ്ങി.

### ഏശാവുമായുള്ള പുന:സമാഗമം

32 യാക്കോബും അവിടം വിട്ടു. യാത്രക്കിട
യിൽ അവൻ ദൈവത്തിൻെറ ദൂതന്മാരെ
കണ്ടു. 2യാക്കോബ് അവരെ കണ്ടപ്പോൾ പറ
ഞ്ഞു, “ഇത് ദൈവത്തിൻെറ താവളമാണ്.”
അതിനാലവൻ ആ സ്ഥലത്തിന് മഹനയീം
എന്ന് പേരിട്ടു. 3യാക്കോബിൻെറ സഹോദരൻ
ഏശാവ് സേയീർ എന്ന സ്ഥലത്ത് താമസിക്കു
ന്നുണ്ടായിരുന്നു. അത് ഏദോം എന്ന പർവ്വത
പ്രദേശത്തായിരുന്നു. യാക്കോബ് ഏശാവി
ൻെറയടുത്തേക്ക് ഏതാനും ദൂതന്മാരെ അയച്ചു.
4യാക്കോബ് ദൂതന്മാരോടു പറഞ്ഞു, “എൻെറ
യജമാനനായ ഏശാവിനോട് ഇങ്ങനെ പറ
യുക: ‘അങ്ങയുടെ ഭൃത്യനായ യാക്കോബ് പറ
യുന്നു, ഇക്കാലമത്രയും ഞാൻ ലാബാനോടൊ
ത്തു താമസിക്കുകയായിരുന്നു. 5എനിക്ക് ധാരാ
ളം പശുക്കളും കഴുതകളും ആട്ടിൻപറ്റങ്ങളും
ദാസന്മാരും ദാസികളും ഉണ്ട്. അങ്ങ് ഞങ്ങളെ
സ്വീകരിക്കാനാണ് ഈ സന്ദേശം ഞാനയ
യ്ക്കുന്നത്.’”
6ദൂതന്മാർ തിരിച്ചു വന്ന് യാക്കോബിനോടു
പറഞ്ഞു, “ഞങ്ങൾ അങ്ങയുടെ സഹോദരൻ
ഏശാവിനെ കണ്ടു. അദ്ദേഹം തൻെറ നാനൂറു
പുരുഷന്മാരുമായി അങ്ങയെ കാണാൻ
വരുന്നുണ്ട്.”
7ആ സന്ദേശം യാക്കോബിനെ ഭയപ്പെടുത്തി.
അവൻ തൻെറ കൂടെയുള്ളവരെ രണ്ടു സംഘങ്ങ
ളായി തിരിച്ചു. തൻെറ മുഴുവൻ ആടുമാടു
കളെയും ഒട്ടകങ്ങളെയും രണ്ടായി തിരിച്ചു.
8യാക്കോബു കരുതി, “ഏശാവ് വന്ന് ഒരു സം
ഘത്തെ ആക്രമിച്ചാൽ മറ്റേ സംഘത്തിന് ഓടി
രക്ഷപ്പെടാമല്ലോ.”
9യാക്കോബ് പറഞ്ഞു, “എൻെറ പിതാവായ
അബ്രാഹാമിൻെറ ദൈവമേ! എൻെറ പിതാ
വായ യിസ്ഹാക്കിൻെറ ദൈവമേ! യഹോവേ,
എൻെറ രാജ്യത്തേക്കും എൻെറ കുടുംബത്തിലേ
ക്കും മടങ്ങിവരാൻ അങ്ങെന്നോടു കല്പിച്ചു.
എനിക്കു നല്ലതു ചെയ്യുമെന്ന് അങ്ങെന്നോടരു
ളിച്ചെയ്തു. 10എന്നോടങ്ങ് വളരെ കരുണ
കാണിച്ചിരിക്കുന്നു. എനിക്ക് ഒരുപാടു നന്മകൾ
ചെയ്തുതരികയും ചെയ്തു. ഞാനാദ്യമായി
യോർദ്ദാൻനദി കടന്നപ്പോൾ എൻെറ ഊന്നുവ
ടിയല്ലാതെ മറ്റൊന്നും എനിക്കുണ്ടായിരുന്നില്ല.
ഇപ്പോൾ രണ്ടു മുഴു സംഘമായിത്തീരാനുള്ളത്ര
കാര്യങ്ങൾ എനിക്കുണ്ട്. 11എന്നെ എൻെറ
സഹോദരനിൽനിന്നും ദയവായി രക്ഷിക്കണമേ
എന്ന് ഞാനങ്ങയോടു പ്രാർത്ഥിക്കുന്നു. എന്നെ
ഏശാവിൽനിന്നും രക്ഷിച്ചാലും. എനിക്കവനെ
ഭയമാണ്. അവൻ വന്നാൽ അമ്മമാരും കുട്ടികളു
മടക്കം ഞങ്ങളെ എല്ലാം കൊല്ലുമെന്ന് ഞാൻ
ഭയക്കുന്നു. 12യഹോവേ, അങ്ങെന്നോടരുളിച്ചെ
യ്തു, ‘ഞാൻ നിനക്കു നല്ലതു വരുത്തും. നിൻെറ
കുടുംബത്തെ ഞാൻ വലുതാക്കുകയും നിൻെറ
പിൻഗാമികളുടെ കുട്ടികളെ കടൽപ്പുറത്തെ
എണ്ണാൻ കഴിയാത്ത മണൽത്തരികൾ പോലെ
പെരുപ്പിക്കുകയും ചെയ്യും.’
13യാക്കോബ് രാത്രി അവിടെ കഴിച്ചു കൂട്ടി.
ഏശാവിന് സമ്മാനമായി കൊടുക്കാൻ ചില
തെല്ലാം അവനൊരുക്കി. 14ഇരുന്നൂറു പെൺകോ
ലാടുകളെയും ഇരുപത് ആൺകോലാടുകളെ
യും ഇരുന്നൂറ് പെൺചെമ്മരിയാടുകളെയും
ഇരുപത് ആൺചെമ്മരിയാടുകളെയും അവൻ
ഒരുക്കി. 15കറവയുള്ള മുപ്പത് ഒട്ടകങ്ങളെയും
അവയുടെ കുഞ്ഞുങ്ങളെയും നാല്പതു പശുക്ക
ളെയും പത്തുകാളകളെയും ഇരുപതു പെൺ
കഴുതകളെയും പത്ത് ആൺകഴുതകളെയും
അവൻ ഒരുക്കി.
16യാക്കോബ് തൻെറ ഭൃത്യന്മാർക്കൊക്കെ
ഓരോ ആട്ടിൻപറ്റങ്ങളെ നൽകി. അനന്തരം
യാക്കോബ് ഭൃത്യന്മാരോടു പറഞ്ഞു, “ഓരോ
സംഘം മൃഗങ്ങളെയും വേർതിരിക്കുക. എന്നിട്ട്
ഓരോ സംഘത്തിനുമിടയിൽ കുറേ സ്ഥലം
വിട്ട് എനിക്കു മുമ്പേ പോവുക.” 17യാക്കോബ്
അവരോടു കല്പിച്ചു. ആദ്യത്തെ മൃഗസഞ്ചയ
ത്തിൻെറ ഭൃത്യനോടു യാക്കോബ് പറഞ്ഞു,
“എൻെറ സഹോദരൻ ഏശാവ് വന്ന് ‘ആരുടെ
മൃഗങ്ങളാണിവ? നീ എങ്ങോട്ടു പോകുന്നു?
ആരുടെ ഭൃത്യനാണു നീ?’ എന്നൊക്കെ ചോദി
ച്ചാൽ, 18നീ മറുപടി പറയണം, ‘അങ്ങയുടെ
ദാസനായ യാക്കോബിൻെറ മൃഗങ്ങളാണിവ.
അദ്ദേഹത്തിൻെറ യജമാനനായ അങ്ങയ്ക്കുള്ള
ഒരു സമ്മാനമായി തന്നയച്ചതാണ്. യാക്കോ
ബും ഞങ്ങൾക്കു പിന്നാലെ വരുന്നുണ്ട്.’”
19യാക്കോബ് രണ്ടാമത്തെ ഭൃത്യനോടും മൂന്നാ
മത്തെ ഭൃത്യനോടും മറ്റെല്ലാ ഭൃത്യന്മാരോടും
അങ്ങനെ ചെയ്യുവാൻ കല്പിച്ചു. അവൻ പറ
ഞ്ഞു, “ഏശാവിനെ കാണുമ്പോൾ നിങ്ങ
ളെല്ലാം ഇതേകാര്യം തന്നെ ചെയ്യണം. 20നി
ങ്ങൾ പറയണം, ‘ഇത് അങ്ങയ്ക്കുള്ള ഒരു സമ്മാ
നമാണ്. അങ്ങയുടെ ദാസനായ യാക്കോബ്
ഞങ്ങൾക്കു പിന്നാലെയുണ്ട്.’”
യാക്കോബ് വിചാരിച്ചു, “ഞാനിവരെ
കാഴ്ചവസ്തുക്കളുമായി മുമ്പേ വിട്ടാൽ ഏശാ
വ് എന്നോടു ക്ഷമിക്കുകയും എന്നെ സ്വീകരി
ക്കുകയും ചെയ്തേക്കാം.” 21അതിനാൽ യാക്കോ
ബ് ഏശാവിനുള്ള സമ്മാനങ്ങൾ കൊടുത്ത
യച്ചു. പക്ഷേ യാക്കോബ് തൻെറ താവളത്തിൽ
തന്നെ ആ രാത്രി തങ്ങിയതേയുള്ളൂ. 22രാത്രി
വളരെ വൈകിയപ്പോൾ യാക്കോബ് എഴുന്നേറ്റ്

അവിടം വിട്ടുപോയി. അയാൾ തന്റെ രണ്ടു
ഭാര്യമാരെയും രണ്ടു പരിചാരികമാരെയും
പതിനൊന്നു പുത്രന്മാരെയും തന്നോടൊപ്പം
കൂട്ടി. യാക്കോബ് യബ്ബോക്കുനദി കടക്കാൻ
എത്തി. 23അയാൾ തന്റെ കുടുംബത്തെ മറുകര
കടത്തി. പിന്നെ തന്റെ സാധനങ്ങളെയും മറു
കരെ എത്തിച്ചു.

### ദൈവവുമായി ഏറ്റുമുട്ടുന്നു

24നദി കടക്കാനുള്ള അവസാനത്തെ ആളാ
യിരുന്നു യാക്കോബ്. പക്ഷേ അയാൾ നദി
കടക്കും മുമ്പ് അയാളൊറ്റക്കായിരുന്നപ്പോൾ
ഒരാൾ വന്ന് അയാളോടു ഗുസ്തിപിടിച്ചു.
സൂര്യോദയം വരെ ഏറ്റുമുട്ടൽ തുടർന്നു.
25തനിക്ക് യാക്കോബിനെ തോല്പിക്കാനാവില്ലെ
ന്നയാൾ കണ്ടു. അതിനാലയാൾ യാക്കോ
ബിന്റെ കാലുപിടിച്ചു. ആ സമയത്ത് യാക്കോ
ബിന്റെ കാലിന്റെ സന്ധി ഇളകിയിരുന്നു.

26അപ്പോൾ അയാൾ യാക്കോബിനോടു പറ
ഞ്ഞു, “എന്നെ പോകാൻ വിടൂ, സൂര്യനുദിച്ചി
രിക്കുന്നു.” പക്ഷേ യാക്കോബ് പറഞ്ഞു,
“എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ നിന്നെ
വിടില്ല.”

27അയാൾ യാക്കോബിനോടു ചോദിച്ചു,
“നിന്റെ പേരെന്താണ്?”

യാക്കോബ് പറഞ്ഞു, “യാക്കോബ് എന്നാ
ണെന്റെ പേര്.”

28അപ്പോളയാൾ പറഞ്ഞു, “നിന്റെ പേര്
യാക്കോബെന്നായിരിക്കില്ല. ഇനിമേൽ യിസ്രാ
യേൽ എന്നായിരിക്കും നിന്റെ പേര്. ദൈവ
ത്തോടും മനുഷ്യരോടും ഏറ്റുമുട്ടിയിട്ടും തോല്പി
ക്കപ്പെടാത്തതിനാലാണ് നിനക്കു ഞാൻ ഈ
പേരിടുന്നത്.”

29അപ്പോൾ യാക്കോബ് പറഞ്ഞു, “ദയവായി
അങ്ങയുടെ പേരു പറഞ്ഞാലും.”

പക്ഷേ അയാൾ ചോദിച്ചു, “നീയെന്തിനാ
ണെന്റെ പേരു ചോദിക്കുന്നത്?” ആ സമയം
അയാൾ യാക്കോബിനെ അനുഗ്രഹിക്കുകയും
ചെയ്തു.

30അതിനാൽ യാക്കോബ് ആ സ്ഥലത്തിന്
പെനീയേൽ എന്നു പേരിട്ടു. യാക്കോബ് പറ
ഞ്ഞു, “ഇവിടെവച്ച് ഞാൻ ദൈവത്തെ മുഖാ
മുഖം കണ്ടു. എന്നിട്ടും ഞാൻ ജീവിച്ചിരിക്കു
ന്നു.” 31അപ്പോൾ അയാൾ പെനുവേൽ കടക്കു
കയും സൂര്യനുദിക്കുകയും ചെയ്തു. അയാൾ
ഏന്തിയേന്തിയാണ് നടന്നിരുന്നത്. 32യാക്കോ
ബിന്റെ ഇടുപ്പിലെ പേശി മുറിപ്പെട്ടതിനാൽ
യിസ്രായേലുകാർ ഇന്നും ഇടുപ്പിലെ പേശി
ഭക്ഷിക്കാറില്ല.

### യാക്കോബ് ധൈര്യം പ്രകടിപ്പിക്കുന്നു

33 യാക്കോബ് നോക്കിയപ്പോൾ നാനൂറു
പേരോടുകൂടി ഏശാവ് വരുന്നതാണ്
കണ്ടത്. യാക്കോബ് തന്റെ കുടുംബത്തെ നാലു
സംഘങ്ങളായി തിരിച്ചു. ലേയയും അവളുടെ
കുട്ടികളും ഒരു സംഘം, റാഹേലും യോസേഫും
ഒരു സംഘം, രണ്ട് പരിചാരികമാരും അവരുടെ
കുട്ടികളും രണ്ടു സംഘങ്ങളായും. 2യാക്കോബ്
പരിചാരികമാരെ അവരുടെ കുട്ടികളോടൊപ്പം
ആദ്യം നിയോഗിച്ചു. തൊട്ടു പിറകിലായി
ലേയയും കുട്ടികളും. ഏറ്റവും ഒടുവിലായി
രുന്നു റാഹേലും യോസേഫും.

3യാക്കോബ് സ്വയം ഏശാവിനടുത്തേക്കിറ
ങ്ങിച്ചെന്നു. അതിനാൽ ഏശാവിനടുത്തു
ചെന്ന ആദ്യത്തെ ആളായി അവൻ. തന്റെ
സഹോദരനു നേർക്കു നടക്കവേ യാക്കോബ്
ഏഴു തവണ നമസ്കരിച്ചു.

4യാക്കോബിനെ കണ്ട മാത്രയിൽ ഏശാവ്
അവനെ കാണാൻ ഓടിവന്നു. ഏശാവ്
യാക്കോബിനെ കൈചുറ്റി അവന്റെ കഴു
ത്തിൽ കെട്ടിപ്പിടിച്ച് ഉമ്മവച്ചു. അനന്തരം
ഇരുവരും കരഞ്ഞു. 5ഏശാവ് തല ഉയർത്തി
നോക്കിയപ്പോൾ സ്ത്രീകളെയും കുട്ടികളെയും
കണ്ടു. അവൻ ചോദിച്ചു, “നിന്റെ കൂടെയുള്ള
ഇവരൊക്കെ ആരാണ്?”

യാക്കോബ് പറഞ്ഞു, “ഇതെല്ലാം ദൈവം
എനിക്കു തന്ന കുട്ടികളാണ്. ദൈവമെന്നോടു
കരുണ കാട്ടി.”

6അനന്തരം രണ്ടു പരിചാരികമാർ കുട്ടിക
ളോടൊത്ത് ഏശാവിന്റെയടുത്തേക്കു ചെന്നു.
അവർ അവനെ വണങ്ങി. 7പിന്നീട് ലേയയും
കുട്ടികളും ഏശാവിനെ ചെന്നു കണ്ട് വണങ്ങി.
ഒടുവിൽ റാഹേലും യോസേഫും അതു തന്നെ
ചെയ്തു.

8ഏശാവു ചോദിച്ചു, “ഞാൻ ഇങ്ങോട്ടു വരി
കയായിരുന്നപ്പോൾ കണ്ട ആ മനുഷ്യർ ആരൊ
ക്കെയാണ്? ആ മൃഗങ്ങളൊക്കെ എന്തിനുള്ള
തായിരുന്നു?”

യാക്കോബ് മറുപടി പറഞ്ഞു, “ഇതെല്ലാം
അങ്ങയ്ക്കുള്ള എന്റെ സമ്മാനങ്ങളാണ്, ആയ
തിനാൽ അങ്ങയ്ക്ക് എന്നെ സ്വീകരിക്കാ
നായേക്കും. 9പക്ഷേ ഏശാവ് പറഞ്ഞു, “സഹോ
ദരാ, നീ എനിക്കു സമ്മാനമൊന്നും തരേണ്ട
തില്ല. എനിക്കെല്ലാം ധാരാളമുണ്ട്.”

10യാക്കോബ് പറഞ്ഞു, “ഇല്ല! ഞാൻ യാചി
ക്കുകയാണ്! നീ എന്നെ യഥാർത്ഥത്തിൽ സ്വീ
കരിക്കുന്നുണ്ടെങ്കിൽ ഞാൻ തരുന്ന ഈ സമ്മാന
ങ്ങളും സ്വീകരിക്കുക. നിന്റെ മുഖം വീണ്ടും
കാണാനായതിൽ എനിക്കു സന്തോഷമുണ്ട്.
ദൈവത്തിന്റെ മുഖം കാണുമ്പോലെയാണത്.
നീ എന്നെ സ്വീകരിച്ചതിൽ എനിക്കു വളരെ
സന്തോഷമുണ്ട്. 11അതിനാൽ ഞാൻ തരുന്ന
സമ്മാനങ്ങളും സ്വീകരിക്കാൻ ഞാനപേക്ഷി
ക്കുന്നു. ദൈവാനുഗ്രഹം കൊണ്ട് എനിക്കെല്ലാം
ആവശ്യത്തിലധികമുണ്ട്.” യാക്കോബിന്റെ
ഇത്തരത്തിലുള്ള അപേക്ഷയെ മാനിച്ച്
ഏശാവ് സമ്മാനങ്ങൾ സ്വീകരിച്ചു.

12അപ്പോൾ ഏശാവ് പറഞ്ഞു, “ഇനി
നിനക്കു നിന്റെ യാത്ര തുടരാം. ഞാനും
നിന്നോടൊത്തു വരാം.”

13എന്നാൽ യാക്കോബ് അവനോടു പറഞ്ഞു,
“എന്റെ കുട്ടികൾ ക്ഷീണിതരാണെന്ന് നിന
ക്കറിയാമല്ലോ. എനിക്കാകട്ടെ കാലിക്കൂട്ടത്തെ
യും അവയുടെ കിടാങ്ങളെയും ശ്രദ്ധയോടെ
നോക്കേണ്ടതുമുണ്ട്. ആ മൃഗങ്ങളെ ഒരു ദിവസം
കൊണ്ട് വളരെ ദൂരം നടത്തിയാൽ അവ ചത്തു
പോകും. 14അതിനാൽ നീ മുമ്പേ പോവുക.
ഞാൻ സാവധാനം നിനക്കു പിന്നാലെ വരാം.
കാലികളും മറ്റു മൃഗങ്ങളും സുരക്ഷിതരായി
എത്തുവോളം ഞാൻ മെല്ലെവരാം. എന്റെ
കുട്ടികളും ക്ഷീണിതരാകാത്തവിധം ഞാൻ
മെല്ലെവരാം. സേയീരിൽ നമുക്കു കണ്ടുമുട്ടാം.”

15അതിനാൽ ഏശാവ് പറഞ്ഞു, “എങ്കിൽ
ഞാൻ നിന്റെ സഹായത്തിനു കുറച്ചു പേരെ
വിട്ടുതരാം.”

പക്ഷേ യാക്കോബ് പറഞ്ഞു, “അത് നിന്റെ
ദയ. എങ്കിലും അതിന്റെയൊന്നും ആവശ്യ
മില്ല.” 16അതിനാൽ അന്നു തന്നെ ഏശാവ്

സേയീരിലേക്കുള്ള തന്റെ മടക്കയാത്ര ആരം
ഭിച്ചു. 17എന്നാൽ യാക്കോബ് സുക്കോത്തിലേ
ക്കാണു പോയത്. അവിടെയവൻ തനിക്കൊരു
വീടും കന്നുകാലികൾക്കു തൊഴുത്തും പണിതു.
അതിനാലാണ് ആ സ്ഥലത്തിന് സുക്കോത്ത്
എന്നു പേരു വന്നത്.
18പദ്ദൻ-അരാമിൽനിന്നുള്ള യാക്കോബിന്റെ
യാത്ര കനാനിലെ ശെഖേം നഗരത്തിൽ സുര
ക്ഷിതമായി അവസാനിച്ചു. നഗരത്തോടു
ചേർന്നുള്ള ഒരു വയലിൽ യാക്കോബ് താവളമ
ടിച്ചു. 19ശെഖേമിന്റെ പിതാവായ ഹമോരി
ന്റെ കുടുംബക്കാരിൽനിന്നും ആണ് അവൻ
ആ സ്ഥലം വാങ്ങിയത്. നൂറു വെള്ളിക്കഷണ
ങ്ങളായിരുന്നു ആ സ്ഥലത്തിനു വിലയായി
കൊടുത്തത്. 20അവിടെ യാക്കോബ് ദൈവാരാ
ധനയ്ക്കായി ഒരു യാഗപീഠം പണിതു. ആ
സ്ഥലത്തിനു യാക്കോബ് "ഏൽ-എലോഹേ-
യിസ്രായേൽ" എന്നു പേരിട്ടു.

## ദീനയെ ബലാത്സംഗം ചെയ്യുന്നു

34 ലേയയുടെയും യാക്കോബിന്റെയും
മകളായിരുന്നു ദീനാ. ഒരു ദിവസം
അവൾ ആ ദേശത്തിലെ സ്ത്രീകളെ കാണാ
നായി പുറത്തേക്കു പോയി. 2ഹമോർ ആയി
രുന്നു ആ ദേശത്തെ രാജാവ്. അയാളുടെ മകൻ
ശെഖേം ദീനയെ കണ്ടു. ശെഖേം അവളെ തട്ടി
ക്കൊണ്ടുപോവുകയും ബലാത്സംഗം ചെയ്യുക
യും ചെയ്തു. 3തുടർന്ന് ശെഖേം അവളിൽ
അനുരക്തനാകുകയും തന്നെ വിവാഹം ചെ
യ്യാൻ അവളെ പ്രേരിപ്പിക്കുകയും ചെയ്തു.
4ശെഖേം തന്റെ പിതാവായ ഹമോരിനോടു
പറഞ്ഞു, "ദയവായി ഈ പെൺകുട്ടിയെ എനി
ക്കു വിവാഹം കഴിക്കാനായി നേടിത്തരൂ."
5ശെഖേം ദീനയോടു കാട്ടിയ ക്രൂരതയെപ്പറ്റി
യാക്കോബ് കേട്ടു. പക്ഷേ യാക്കോബിന്റെ
പുത്രന്മാരെല്ലാം ആടുമേയ്ക്കാൻ പുറത്തു
പോയിരിക്കുകയായിരുന്നു. അതിനാൽ അവർ
വരും വരെ യാക്കോബ് ഇക്കാര്യത്തിൽ ഒന്നും
ചെയ്തില്ല. 6ആ സമയം ശെഖേമിന്റെ പിതാ
വായ ഹമോർ യാക്കോബിനോടു സംസാരി
ക്കാൻ പോയി.
7കാലിമേയ്ക്കുകയായിരുന്ന യാക്കോബി
ന്റെ പുത്രന്മാർ സംഭവങ്ങളെല്ലാം കേട്ടു. അവർ
കോപാകുലരായി. യാക്കോബിന്റെ മകളെ
ബലാത്സംഗം ചെയ്യുകവഴി ശെഖേം യിസ്രായേ
ലുകാർക്കു മാനക്കേടുണ്ടാക്കിയതറിഞ്ഞ് അവ
ർക്കു ഭ്രാന്തിളകി. ശെഖേമിന്റെ ഈ കടുംപ്ര
വൃത്തിയെപ്പറ്റി കേട്ടയുടനെ തന്നെ അവർ
വീട്ടിലേക്കു മടങ്ങിയെത്തി.
8പക്ഷേ ഹമോർ സഹോദരന്മാരോടു സംസാ
രിച്ചു. അയാൾ പറഞ്ഞു, "എന്റെ മകൻ
ശെഖേമിന് ദീനയെ വളരെ ഇഷ്ടമാണ്. ദയ
വായി അവളെ വിവാഹം കഴിക്കാൻ അവനെ
അനുവദിക്കണം. 9ഈ വിവാഹം നമുക്കിടയി
ലുള്ള ഒരു വിശേഷ കരാറായിരിക്കും. അപ്പോൾ
ഞങ്ങളുടെ പുരുഷന്മാർക്കു നിങ്ങളുടെ സ്ത്രീ
കളെയും നിങ്ങളുടെ പുരുഷന്മാർക്ക് ഞങ്ങ
ളുടെ സ്ത്രീകളെയും വിവാഹം കഴിക്കാം. 10നി
ങ്ങൾക്കും ഞങ്ങൾ താമസിക്കുന്ന അതേ ദേശ
ത്തു താമസിക്കാം. സ്വന്തമായി സ്ഥലം വാങ്ങാ
നും ഇവിടെ വ്യാപാരം നടത്താനും നിങ്ങൾക്കു
സ്വാതന്ത്ര്യമുണ്ടായിരിക്കും."
11യാക്കോബിനോടും സഹോദരന്മാരോടും
ശെഖേമും സംസാരിച്ചു. ശെഖേം പറഞ്ഞു, "ദയ
വായി എന്നെ സ്വീകരിച്ചാലും. നിങ്ങൾ ആവ
ശ്യപ്പെടുന്നതെന്തും ഞാൻ ചെയ്യാം. 12ദീനയെ
വിവാഹം ചെയ്യാൻ എന്നെ അനുവദിച്ചാലും.
ഞാൻ പെൺപണമായി എന്തും തരാം. നിങ്ങൾ
ആവശ്യപ്പെടുന്നതെന്തും ഞാൻ തരാം. പക്ഷേ
ദീനയെ വിവാഹം കഴിക്കാനെന്നെ അനുവദി
ക്കണം."
13ശെഖേമിനോടും അയാളുടെ പിതാവി
നോടും കള്ളം പറയാൻ യാക്കോബിന്റെ പുത്ര
ന്മാർ തീരുമാനിച്ചു. തങ്ങളുടെ സഹോദരി ദീന
യോടു ശെഖേം ചെയ്ത ദുഷ്കൃത്യം അവരെ
അത്രയ്ക്കു ദേഷ്യം പിടിപ്പിച്ചിരുന്നു. 14അതി
നാൽ സഹോദരന്മാർ അവനോടു പറഞ്ഞു,
"നീ പരിച്ഛേദനം ചെയ്തിട്ടില്ലാത്തതിനാൽ
ഞങ്ങളുടെ സഹോദരിയെ വിവാഹം കഴി
ക്കാൻ നിന്നെ അനുവദിക്കുവാൻ ഞങ്ങൾക്കാ
വില്ല. നിന്നെ വിവാഹം കഴിക്കുന്നത് ഞങ്ങ
ളുടെ സഹോദരിയെ സംബന്ധിച്ചിടത്തോളം
ഒരു തെറ്റാണ്. 15ഇനി പറയുന്ന ഒരു കാര്യം
ചെയ്താൽ ഞങ്ങൾ അവളെ വിവാഹം കഴി
ക്കാൻ നിന്നെ അനുവദിക്കാം: നിന്റെ പട്ടണ
ത്തിലെ ഓരോ പുരുഷനും പരിച്ഛേദനം
ചെയ്യപ്പെടണം. 16അപ്പോൾ നിങ്ങൾ ഞങ്ങളെ
പ്പോലെ ആയിത്തീരുകയും നിങ്ങളുടെ പുരുഷ
ന്മാർക്ക് ഞങ്ങളുടെ സ്ത്രീകളെയും ഞങ്ങളുടെ
പുരുഷന്മാർക്ക് നിങ്ങളുടെ സ്ത്രീകളെയും
വിവാഹം കഴിക്കാനുമാവും. അപ്പോൾ നമ്മൾ
ഒരു ജനതയായിത്തീരും. 17പരിച്ഛേദനം ചെ
യ്യാൻ നീ വിസമ്മതിച്ചാൽ ദീനയെ ഞങ്ങൾ
കൊണ്ടുപോകും."
18ഈ കരാർ ഹമോരിനേയും ശെഖേമി
നേയും സന്തോഷിപ്പിച്ചു. 19ദീനയുടെ സഹോ
ദരന്മാർ ആവശ്യപ്പെട്ടത് ചെയ്യാൻ ശെഖേമിന്
വളരെ സന്തോഷമായിരുന്നു.

## പ്രതികാരം

തന്റെ കുടുംബത്തിലെ ഏറ്റവും ബഹുമാനി
ക്കപ്പെടുന്ന വ്യക്തി ശെഖേമായിരുന്നു.
20ഹമോരും ശെഖേമും തങ്ങളുടെ നഗരകവാട
ത്തിങ്കലെ സഭ കൂടുന്ന സ്ഥലത്തേക്കു പോയി.
അവർ നഗരവാസികളോടു പറഞ്ഞു, 21"യി
സ്രായേലുകാരായ ഇവർ നമ്മുടെ സൗഹൃദം
ആഗ്രഹിക്കുന്നു. നമ്മൾ അവരെ ഈ ദേശത്തു
താമസിപ്പിക്കുകയും അവർ നമ്മോടു വ്യാപാ
രത്തിൽ ഏർപ്പെടുകയും ചെയ്യട്ടെ. നമുക്കി
വിടെ ആവശ്യത്തിനു ഭൂമിയും ഉണ്ടല്ലോ. നമുക്ക്
അവരുടെ സ്ത്രീകളെ വിവാഹം കഴിക്കാനുള്ള
സ്വാതന്ത്ര്യവുമുണ്ട്. നമ്മുടെ സ്ത്രീകളെ അവ
ർക്കു കൊടുക്കാൻ നമുക്കു സന്തോഷവുമാണ്.
22പക്ഷേ നമ്മൾ ചെയ്യാമെന്ന് ഉറപ്പുകൊടു
ക്കേണ്ട ഒരു സംഗതിയുണ്ട്. നമ്മളെല്ലാം യിസ്രാ
യേലുകാരെപ്പോലെ പരിച്ഛേദനം ചെയ്യാമെ
ന്നുറപ്പു കൊടുക്കണം. 23നമ്മളങ്ങനെ
ചെയ്താൽ അവരുടെ കന്നുകാലികളെയും മൃഗ
ങ്ങളെയും സമ്പത്തും കൊണ്ട് നാം ധനികരാകും.
അതിനാൽ നമ്മൾ ഈ കരാറുണ്ടാക്കുകയും
അവരെ നമ്മോടൊത്തു താമസിക്കാനനുവദി
ക്കുകയും വേണം." 24സമ്മേളനസ്ഥലത്തുവച്ച്
അതു കേട്ടവരെല്ലാം ഹമോരിനോടും ശെഖേമി
നോടും യോജിച്ചു. അപ്പോൾത്തന്നെ എല്ലാ
വരും പരിച്ഛേദനത്തിനു വിധേയരാകുകയും
ചെയ്തു.
25മൂന്നു ദിവസത്തിനു ശേഷവും പരിച്ഛേ
ദനം ചെയ്തവരുടെ മുറിവു ഉണങ്ങിയിരു

ന്നില്ല. ഈ സമയത്ത് അവർ ക്ഷീണിതരായിരി
ക്കുമെന്ന് യാക്കോബിൻെറ രണ്ടു പുത്രന്മാരായ
ശിമെയോനും ലേവിയ്ക്കും മനസ്സിലായി.
അതിനാൽ അവർ നഗരത്തിലേക്കു ചെന്ന്
എല്ലാ പുരുഷന്മാരെയും വധിച്ചു. 26 ദീനയുടെ
സഹോദരന്മാരായ ശിമെയോനും ലേവിയും
ഹമോരിനെയും അയാളുടെ പുത്രൻ ശെഖേമി
നെയും വധിച്ചു. എന്നിട്ടവർ ദീനയെ ശെഖേ
മിൻെറ വസതിയിൽനിന്നും മടക്കിക്കൊണ്ടു
പോയി. 27 യാക്കോബിൻെറ പുത്രന്മാർ നഗര
ത്തിലേക്കുചെന്ന് അവിടെയുണ്ടായിരുന്നതെ
ല്ലാം മോഷ്ടിച്ചു. ശെഖേം തങ്ങളുടെ സഹോദ
രിയോടു ചെയ്തതിനെച്ചൊല്ലിയുള്ള അവരു
ടെ കോപം വിട്ടുമാറിയിരുന്നില്ല. 28 അതിനാല
വർ എല്ലാ മൃഗങ്ങളെയും തട്ടിക്കൊണ്ടുപോയി.
അവർ നഗരവാസികളുടെ മുഴുവൻ കഴുതക
ളെയും നഗരത്തിലും വയലുകളിലുമുള്ള എല്ലാ
സാധനങ്ങളും മോഷ്ടിച്ചു കൊണ്ടുപോയി.
29 നഗരവാസികൾക്കുണ്ടായിരുന്നതെല്ലാം ആ
സഹോദരന്മാർ കൊണ്ടുപോയി. അവരുടെ
ഭാര്യമാരെയും കുട്ടികളെയും പോലും കൊണ്ടു
പോയി.

30 പക്ഷേ യാക്കോബ് ശിമെയോനോടും
ലേവിയോടും പറഞ്ഞു, "നിങ്ങളെനിക്കു വളരെ
പ്രശ്നങ്ങളാണുണ്ടാക്കിയിരിക്കുന്നത്. ഈ സ്ഥ
ലത്തുള്ള എല്ലാവരും എന്നെ വെറുക്കും, എല്ലാ
കനാന്യരും പെരിസ്യരും എനിക്കെതിരെ തിരി
യും. നമ്മളാകട്ടെ എണ്ണത്തിൽ കുറവുമാണ്.
ഇവിടുത്തുകാരെല്ലാം ഒന്നിച്ചു നമുക്കെതിരെ
യുദ്ധം ചെയ്താൽ ഞാൻ നശിപ്പിക്കപ്പെടും.
എന്നോടൊപ്പം നമ്മുടെ ആൾക്കാർ മുഴുവൻ
കൊല്ലപ്പെടും."

31 പക്ഷേ ആ സഹോദരന്മാർ പറഞ്ഞു,
"ഞങ്ങളുടെ സഹോദരിയോട് ഒരു വേശ്യയോ
ടെന്ന പോലെ അവർ പെരുമാറുന്നത് ഞങ്ങള
നുവദിക്കണമോ? ഇല്ല! അവർ ചെയ്തത്
വലിയ കുറ്റം തന്നെ."

### യാക്കോബ് ബേഥേലിൽ

35 ദൈവം യാക്കോബിനോടു പറഞ്ഞു,
"ബേഥേലിലേക്കു പോകുക. അവിടെ
താമസിച്ച് ആരാധനയ്ക്ക് അവിടെയൊരു
യാഗപീഠം പണിയുക. സഹോദരനായ ഏശാ
വിൽനിന്നും രക്ഷപ്പെട്ടോടിയപ്പോൾ അവിടെ
നിനക്കു പ്രത്യക്ഷപ്പെട്ട ദൈവമായ ഏലിനെ
ഓർക്കുക. ആ ദൈവത്തെ ആരാധിക്കാൻ
നിൻെറ യാഗപീഠം പണിയുക."

2 അതിനാൽ യാക്കോബ് തൻെറ കുടുംബാംഗ
ങ്ങളോടും എല്ലാ ഭൃത്യന്മാരോടും പറഞ്ഞു,
"നിങ്ങളുടെ കൈയിലുള്ള തടികൊണ്ടും ലോ
ഹംകൊണ്ടുമുണ്ടാക്കിയ അന്യദേവന്മാരുടെ
എല്ലാ വിഗ്രഹങ്ങളും നശിപ്പിക്കുക. നിങ്ങൾ
സ്വയം ശുദ്ധരാകുക. ശുദ്ധവസ്ത്രങ്ങൾ ധരി
ക്കുക. 3 നമുക്കിവിടം വിട്ട് ബേഥേലിലേക്കു പോ
കാം. അവിടെ ഞാൻ, എൻെറ കുഴപ്പം പിടിച്ച
സമയങ്ങളിലെന്നെ രക്ഷിച്ച ദൈവത്തിന് ഒരു
യാഗപീഠം പണിയും. ഞാൻ പോയിടത്തെല്ലാം
ആ ദൈവം എന്നോടൊപ്പം ഉണ്ടായിരുന്നു."

4 അതിനാൽ ജനങ്ങൾ അവരുടെ കൈയി
ലുണ്ടായിരുന്ന എല്ലാ അന്യദൈവങ്ങളെയും
യാക്കോബിനെ ഏല്പിച്ചു. അവർ കാതിലണി
ഞ്ഞിരുന്ന എല്ലാ വളയങ്ങളും യാക്കോബിനു
കൊടുത്തു. യാക്കോബ് അവ ശെഖേം പട്ടണ
ത്തിനടുത്തുള്ള ഒരു ഓക്കു മരത്തിനു ചുവട്ടിൽ
കുഴിച്ചിട്ടു.

5 യാക്കോബും പുത്രന്മാരും അവിടം വിട്ടു.
അന്നാട്ടുകാർക്ക് അവരെ പിന്തുടർന്ന് കൊല്ല
ണമെന്നുണ്ടായിരുന്നു. എന്നാൽ അവർ ഭയ
ന്നു.* അതുകൊണ്ട് യാക്കോബിനെയും അവ
ൻെറയാളുകളെയും പിന്തുടർന്നില്ല. 6 അതി
നാൽ യാക്കോബും അവൻെറ ആൾക്കാരും
ലൂസിലേക്കു പോയി. ലൂസ് ഇന്ന് ബേഥേൽ
എന്നാണറിയപ്പെടുന്നത്. അത് കനാൻ ദേശ
ത്തെ ഒരു സ്ഥലമാണ്. 7 യാക്കോബ് അവിടെ
യൊരു യാഗപീഠം പണിതു. അവൻ ആ സ്ഥല
ത്തിന് "ഏൽബേഥേൽ" എന്നു പേരിട്ടു. അവൻ
സഹോദരനിൽനിന്നും ഒളിച്ചോടിയപ്പോൾ
ദൈവം അവന് പ്രത്യക്ഷപ്പെട്ട സ്ഥലമായി
രുന്നതിനാലാണ് ആ പേര് അവനിട്ടത്.

8 റിബെക്കയുടെ ആയ ആയിരുന്ന ദെബോര
അവിടെ വച്ചു മരിച്ചു. അവർ അവളെ ബേഥേ
ലിൽ ഒരു ഓക്കു മരത്തിൻെറ ചുവട്ടിൽ
സംസ്കരിച്ചു. ആ സ്ഥലത്തിനവർ അല്ലോൻ-
ബാഖൂത്ത് എന്നു പേരിട്ടു.

### യാക്കോബിൻെറ പുതിയ പേര്

9 പദ്ദൻ-ആരാമിൽനിന്നും മടങ്ങിയെത്തിയ
പ്പോൾ ദൈവം യാക്കോബിനു വീണ്ടും പ്രത്യ
ക്ഷപ്പെട്ടു. ദൈവം അവനെ അനുഗ്രഹിച്ചു.
10 ദൈവം യാക്കോബിനോടു പറഞ്ഞു,
"യാക്കോബ് എന്ന നിൻെറ പേരു ഞാൻ മാറ്റു
ന്നു. ഇനിമേൽ യാക്കോബ് എന്നായിരിക്കില്ല
നീ വിളിക്കപ്പെടുക. യിസ്രായേൽ എന്നായി
രിക്കും നീ വിളിക്കപ്പെടുക." അതിനാൽ ദൈവം
അവന് യിസ്രായേൽ എന്നു പേരിട്ടു.

11 ദൈവം അവനോടു പറഞ്ഞു, "സർവ്വശക്ത
നായ ദൈവം ഞാനാകുന്നു. ഞാൻ നിന്നെ
അനുഗ്രഹിക്കുകയും ചെയ്യുന്നു: അനേകം
സന്താനങ്ങളിലൂടെ ഒരു മഹാജനതയായി
ത്തീരുക. മറ്റു ജനതകളും മറ്റു രാജാക്കന്മാരും
നിന്നിൽനിന്നുണ്ടാകും. 12 അബ്രാഹാമിനും
യിസ്ഹാക്കിനും ഞാൻ ചില പ്രത്യേക ദേശ
ങ്ങൾ നൽകി. ഇപ്പോൾ ആ സ്ഥലം ഞാൻ
നിനക്കുതരുന്നു. ആ സ്ഥലം നിൻെറ സന്തതി
കൾക്കായും ഞാൻ തരുന്നു." 13 എന്നിട്ട് ദൈവം
അവിടം വിട്ടു. 14 യാക്കോബ് അവിടെയൊരു
സ്മാരകശില സ്ഥാപിച്ചു. ശിലയിന്മേൽ
വീഞ്ഞും എണ്ണയുമൊഴിച്ച് അതിനെ അവൻ
വിശുദ്ധമാക്കി. 15 ദൈവം അവിടെവച്ച് യാക്കോ
ബിനോടു സംസാരിച്ചതിനാൽ അതൊരു
വിശേഷപ്പെട്ട സ്ഥലമാണ്. യാക്കോബ് ആ
സ്ഥലത്തിന് ബേഥേൽ എന്നു പേരിട്ടു.

### പ്രസവത്തോടെ റാഹേൽ മരിക്കുന്നു

16 യാക്കോബും സംഘവും ബേഥേൽ വിട്ടു.
എഫ്രാത്തയിൽ എത്തുന്നതിനു തൊട്ടു മുമ്പ്
റാഹേൽ തൻെറ കുഞ്ഞിനെ പ്രസവിക്കാനുള്ള
സമയമായി. 17 ഈ പ്രസവത്തോടെ റാഹേൽ
കഠിനയാതനയനുഭവിച്ചു. അവൾക്ക് കഠിന
വേദനയുണ്ടായിരുന്നു. അതു കണ്ട അവളുടെ
സൂതികർമ്മിണി പറഞ്ഞു, "ഭയപ്പെടേണ്ട
റാഹേൽ. നീ ഒരു പുത്രനെക്കൂടി പ്രസവിക്കാൻ
പോകുന്നു."

18 പ്രസവത്തിനിടയിൽ റാഹേൽ മരിച്ചു.
മരണസമയത്ത് അവൾ കുട്ടിക്ക് ബെനോനീ

---

**ഭയന്നു** ദൈവത്തിൽനിന്നുള്ള ഭയം അവരിൽ വന്നു എന്നർത്ഥം.

എന്നു പേരിട്ടു. പക്ഷേ യാക്കോബ് അവനെ
ബെന്യാമീൻ എന്നു വിളിച്ചു.
19ബേത്ത്ലേഹെം എന്ന എഫ്രാത്തിലേ
ക്കുള്ള വഴിയിൽ റാഹേലിനെ സംസ്കരിച്ചു.
20അവളെ ബഹുമാനിക്കാൻ അവളുടെ ശവക്കു
ഴിക്കു മുകളിൽ യാക്കോബ് ഒരു കല്ലെടുത്തു
വച്ചു. ഇന്നും ആ കല്ല് അവിടെയുണ്ട്. 21അന
ന്തരം യിസ്രായേൽ തന്റെ യാത്ര തുടർന്നു.
ഏദെർഗോപുരത്തിനു തൊട്ടുതെക്ക് അവൻ
താവളമടിച്ചു.
22കുറച്ചുകാലമേ യിസ്രായേൽ അവിടെ
തങ്ങിയുള്ളൂ. അവിടെയായിരുന്നപ്പോൾ
രൂബേൻ, യിസ്രായേലിന്റെ ദാസിയായ
ബിൽഹയുമായി ശയിച്ചു. ഇതു കേട്ട യിസ്രാ
യേൽ വളരെ കോപിച്ചു.

### യിസ്രായേലിന്റെ കുടുംബം

യാക്കോബിന് പന്ത്രണ്ടു പുത്രന്മാരുണ്ടായി
രുന്നു.
23യാക്കോബിന്റെയും ലേയയുടെയും പുത്ര
ന്മാർ: ആദ്യജാതൻ രൂബേൻ, ശിമെയോൻ,
ലേവി, യെഹൂദാ, യിസ്സാഖാർ, സെബൂലൂൻ.
24യാക്കോബിന്റെയും റാഹേലിന്റെയും
പുത്രന്മാർ യോസേഫും ബെന്യാമീനും ആയി
രുന്നു. 25റാഹേലിന്റെ ഭൃത്യയായിരുന്നു
ബിൽഹാ. ദാനും നഫ്താലിയും ബിൽഹയു
ടെയും യാക്കോബിന്റെയും പുത്രന്മാരായി
രുന്നു.
26ലേയയുടെ ഭൃത്യയായിരുന്നു സില്പാ. സില്പ
യുടെയും യാക്കോബിന്റെയും പുത്രന്മാർ
ഗാദും ആശേരുമായിരുന്നു.
പദ്ദൻ- അരാമിൽ വച്ചു ജനിച്ച യാക്കോബി
ന്റെ പുത്രന്മാരാണിവർ.
27യാക്കോബ് ഹെബ്രോൻ എന്ന കിര്യത്തർ
ബ്ബയിലുള്ള മമ്രേയിൽ തന്റെ പിതാവായ
യിസ്ഹാക്കിന്റെ അടുത്തേക്കു പോയി.
അബ്രാഹാമും യിസ്ഹാക്കും ജീവിച്ചത് അവി
ടെയായിരുന്നു. 28യിസ്ഹാക്ക് നൂറ്റിയെൺപതു
വയസ്സുവരെ ജീവിച്ചു. 29അതിനുശേഷം
യിസ്ഹാക്ക് ക്ഷീണിതനാകുകയും മരിക്കുകയും
ചെയ്തു. ദീർഘവും സമ്പൂർണ്ണവുമായ ഒരു
ജീവിതമായിരുന്നു യിസ്ഹാക്കിന്റേത്. തന്റെ
പിതാവിനെ സംസ്കരിച്ചിടത്തുതന്നെ
യിസ്ഹാക്കിന്റെ പുത്രന്മാരായ ഏശാവും
യാക്കോബും അവനെയും സംസ്കരിച്ചു.

### ഏശാവിന്റെ കുടുംബം

36 ഏശാവിന്റെ കുടുംബചരിത്രം. 2ഏശാ
വ് കനാൻദേശക്കാരികളെ വിവാഹം
കഴിച്ചു. ഹിത്യനായ ഏലോന്റെ പുത്രി ആദാ,
ഹിവ്യനായ സിബെയോന്റെ പുത്രൻ അന
യുടെ പുത്രി ഒഹൊലീബാ, 3യിശ്മായേലി
ന്റെ പുത്രിയും നെബായോത്തിന്റെ സഹോദ
രിയുമായ ബാസമത്ത്. 4ഏശാവിനും ആദ
യ്ക്കും എലീഫാസ് എന്നൊരു പുത്രനുണ്ടായി.
ബാസമത്തിന് രെയൂവേൽ എന്നൊരു പുത്രനു
ണ്ടായി. 5ഒഹൊലിബാമയ്ക്കു മൂന്നു പുത്ര
ന്മാരും പിറന്നു. യെയൂശ്, യലാം, കോരഹ്,
കനാൻ ദേശത്ത് ഏശാവിനു ജനിച്ച പുത്രന്മാ
രുടെ പേരുകളാണിവ.
6-8കനാൻ ദേശത്തിനു വഹിക്കാവുന്നതിലും
വളർന്നു യാക്കോബിന്റെയും ഏശാവി
ന്റെയും കുടുംബങ്ങൾ. അതിനാൽ ഏശാവ്
തന്റെ സഹോദരൻ യാക്കോബിൽനിന്നും
വേർപിരിഞ്ഞു. ഏശാവ്, തന്റെ ഭാര്യമാർ,
പുത്രീപുത്രന്മാർ, അടിമകൾ, പശുക്കൾ മറ്റു
മൃഗങ്ങൾ കനാനിൽ തനിക്കു കിട്ടിയ മറ്റു
വസ്തുക്കൾ എന്നിവയെല്ലാമായി സേയീർ
എന്ന മലമ്പ്രദേശത്തേക്കു പോയി. (ഏശാവിന്
എദോം എന്നും പേരുണ്ടായിരുന്നു- സേയീർ
രാജ്യത്തിന്റെ മറ്റൊരു പേരായിരുന്നു അത്.)
9എദോംകാരുടെ പിതാവാണ് ഏശാവ്.
സേയീർ എന്ന പ്രദേശത്തായിരുന്നു ഏശാവി
ന്റെ പിൻഗാമികൾ ജീവിച്ചിരുന്നത്.
10ഏശാവിന്റെ പുത്രന്മാരുടെ പേരുകൾ:
ഏശാവിന്റെയും ആദയുടെയും പുത്രൻ എലീ
ഫാസ്, ഏശാവിന്റെയും ബാസമത്തി
ന്റെയും പുത്രൻ രെയൂവേൽ.
11എലീഫാസിന് അഞ്ചു പുത്രന്മാർ തേമാൻ,
സെഫോ, ഓമാർ, ഗത്ഥാം, കെനസ്, 12എലീ
ഫാസിന് തിമ്ന എന്നൊരു വെപ്പാട്ടി കൂടിയു
ണ്ടായിരുന്നു. തിമ്നയ്ക്കും എലീഫാസിനും
അമാലേക്ക് എന്നൊരു പുത്രനും ഉണ്ടായി.
13രെയൂവേലിന് നാലു പുത്രന്മാർ: നഹത്ത്,
സേറഹ്, ശമ്മാ, മിസ്സാ.
ഏശാവിന് തന്റെ ഭാര്യയായ ബാസമ
ത്തിൽ നിന്നുണ്ടായ പൗത്രന്മാരിവരായിരുന്നു.
14സിബെയോന്റെ പുത്രനായിരുന്ന അന
യുടെ മകളായ ഒഹൊലീബാമായിരുന്നു ഏശാ
വിന്റെ മൂന്നാമത്തെ ഭാര്യ. ഏശാവിന്റെയും
ഒഹൊലീബാമായുടെയും പുത്രന്മാർ യെയൂശ്,
യലാം, കോരഹ് എന്നിവരാണ്.
15ഏശാവിൽനിന്നുദ്ഭവിച്ച ഗോത്രത്തലവ
ന്മാർ: ഏശാവിന്റെ മൂത്തപുത്രൻ എലീ ഫാസ്,
എലീഫാസിൽനിന്നും തേമാൻ, ഓമാർ, സെ
ഫോ, കെനസ്, 16കോരഹ്, ഗത്ഥാം, അമാലേക്ക്
എന്നിവർ. ആ ഗോത്രത്തലവന്മാർ ഏശാവി
ന്റെ ഭാര്യ ആദയിൽ നിന്നുള്ളവരാണ്.
17ഏശാവിന്റെ പുത്രൻ രെയൂവേൽ ഇനി
പറയുന്ന കുടുംബങ്ങളുടെ പിതാവായിരുന്നു:
നഹത്ത്, സേരഹ്, ശമ്മാ, മിസ്സാ.
അവരെല്ലാം ഏശാവിന്റെ ഭാര്യ ബാസമ
ത്തിൽനിന്നുള്ളവരാണ്.
18അനയുടെ പുത്രിയും ഏശാവിന്റെ ഭാര്യ
യുമായ ഒഹൊലീബാമാ യെയൂശ്, യലാം,
കോരഹ് എന്നിവർക്കു ജന്മമരുളി. അവർ മൂവ
രും അവരുടെ കുടുംബത്തലവന്മാരായിരുന്നു.
19അവരെല്ലാവരും ഏശാവിൽനിന്നുള്ള കുടും
ബത്തലവന്മാരായിരുന്നു.
20ഏശാവിനു മുമ്പ് ഹോര്യനായ സേയീർ
എദോമിൽ താമസിച്ചിരുന്നു. സേയീരിന്റെ
പുത്രന്മാർ ഇവരാണ്. ലോതാൻ, ശോബാൽ,
സിബെയോൻ, അനാ, 21ദീശോൻ, ഏസെർ,
ദീശാൻ. ആ പുത്രന്മാരെല്ലാം എദോമിൽ സേയീ
രിൽനിന്നുള്ള ഹോര്യകുടുംബത്തലവന്മാരായി
രുന്നു.
22ലോതാൻ ഹോരി, ഹേമാം എന്നിവരുടെ
പിതാവ്. തിമ്ന ലോതാന്റെ സഹോദരി.
23അൽവാൻ, മാനഹത്ത്, ഏബാൽ, ശെഫോ,
ഓനാം എന്നിവർ ശോബാലിന്റെ പുത്രന്മാർ.
24സിബെയോന് അയ്യാ, അനാ എന്നീ രണ്ടു
പുത്രന്മാർ. (തന്റെ അപ്പന്റെ കഴുതകളെ പരി
പാലിക്കുന്നതിനിടയിൽ മലകളിൽ ചൂടുള്ള
ഉറവകൾ കണ്ടെത്തിയവനായിരുന്നു അനാ.)
25അനാ ദീശോന്റെയും ഒഹൊലീബാമായു
ടെയും പിതാവായിരുന്നു.
26ദീശോന് നാല് പുത്രന്മാർ. ഹെംദാൻ,
എശ്ബാൻ, യിത്രാൻ, കെരാൻ എന്നിവർ.

27ഏസെരിന് മൂന്നു പുത്രന്മാർ. ബിൽഹാൻ,
സാവാൻ, അക്കാൻ എന്നിവർ.
28ദീശാന് രണ്ടു പുത്രന്മാർ. ഊസും അരാ
നുമായിരുന്നു അവർ.
29ഹോര്യൻകുടുംബങ്ങളുടെ തലവന്മാർ ഇനി
പറയുന്നവരായിരുന്നു: ലോതാൻ ശോബാൽ,
സിബെയോൻ, അനാ, 30ദീശോൻ, ഏസെർ,
ദീശാൻ, സേയീരിൽ താമസിച്ചിരുന്ന കുടുംബ
ങ്ങളുടെ നായകന്മാരായിരുന്നു അവർ. 31ആ
സമയം എദോമിൽ രാജാക്കന്മാരുണ്ടായിരുന്നു.
യിസ്രായേലിനും വളരെ മുമ്പുതന്നെ എദോ
മിന് രാജാക്കന്മാരുണ്ടായിരുന്നു.
32ബെയോരിന്റെ പുത്രനായ ബേല എദോം
രാജാവായിരുന്നു. ദിൻഹാബാ നഗരം അയാളാ
യിരുന്നു ഭരിച്ചിരുന്നത്. 33ബേല മരിച്ചപ്പോൾ
യോബാബ് രാജാവായി. ബൊസ്രയിലെ സേര
ഹിന്റെ പുത്രനായിരുന്നു യോബാബ്. 34യോ
ബാബിന്റെ മരണാനന്തരം ഹൂശാം ഭരിച്ചു.
തേമാനികളുടെ ദേശക്കാരനായിരുന്നു ഹൂശാം.
35ഹൂശാം മരിച്ചപ്പോൾ ഹദദ് രാജാവായി.
ബെദദിന്റെ പുത്രനായിരുന്നു ഹദദ്. (മോവ
ബിൽവച്ച് മിദ്യാനെ തോല്പിച്ചയാൾ ആയി
രുന്നു ഹദദ്.) അവീത്ത് നഗരത്തിൽനിന്നുള്ള
യാളായിരുന്നു ഹദദ്. 36ഹദദ് മരിച്ചപ്പോൾ
സമ്ലാ രാജ്യം ഭരിച്ചു. മസ്രേക്കക്കാരനായിരുന്നു
സമ്ലാ. 37സമ്ലാ മരിച്ചപ്പോൾ ശൌൽ ആ
പ്രദേശം ഭരിച്ചു. യൂഫ്രട്ടീസ് നദീതടത്തിലുള്ള
രെഹോബോത്തുകാരനായിരുന്നു ശൌൽ.
38ശൌലിന്റെ മരണാനന്തരം ബാൽഹാനാൻ
ആ രാജ്യം ഭരിച്ചു. അക്ബോരിന്റെ പുത്രനാ
യിരുന്നു ബാൽഹാനാൻ. 39ബാൽഹാനാൻ മരി
ച്ചപ്പോൾ ഹദർ രാജ്യം ഭരിച്ചു. പാവൂരാജ്യക്കാര
നായിരുന്നു ഹദർ. മെഹേതബേൽ എന്നായി
രുന്നു ഹദറിന്റെ ഭാര്യയുടെ പേര്. മത്രേദിന്റെ
പുത്രിയായിരുന്നു അവർ. (മത്രേദിന്റെ
പിതാവ് മേസാഹാബ് ആയിരുന്നു.)
40-43എദോമ്യൻ കുടുംബങ്ങളുടെ പിതാവ്
ഏശാവ് ആയിരുന്നു: തിമ്നാ, അൽവാ, യെഥേ
ത്ത്, ഒഹൊലീബാമാ, ഏലാ, പീനോൻ, കെനെ
സ്, തേമാൻ, മിബ്സാർ, മഗ്ദീയേൽ, ഈരാം
എന്നിവർ കുടുംബത്തലവന്മാർ. ഈ കുടുംബ
ക്കാരെല്ലാം അതാതു പേരുകളോടുകൂടിയ സ്ഥല
ങ്ങളിൽ താമസിച്ചു.

### യോസേഫ് എന്ന സ്വപ്നക്കാരൻ

37 യാക്കോബ് കനാനിൽത്തന്നെ താമസം
തുടർന്നു. അവന്റെ പിതാവ് താമസി
ച്ചിരുന്ന അതേ പ്രദേശം തന്നെയായിരുന്നു
അത്. 2യാക്കോബിന്റെ കുടുംബകഥ ഇതാണ്.
യോസേഫ് പതിനേഴുകാരനായ ഒരു ചെറു
പ്പക്കാരനായിരുന്നു. ആടുമേയ്ക്കലായിരുന്നു
അവന്റെ തൊഴിൽ. തന്റെ സഹോദരന്മാരോ
ടൊത്താണ് അവൻ ഈ ജോലി ചെയ്തിരുന്നത്.
ബിൽഹയുടെയും സില്പയുടെയും പുത്രന്മാരാ
യിരുന്നു ആ സഹോദരന്മാർ. (യോസേഫി
ന്റെ പിതാവിന്റെ ഭാര്യമാരായിരുന്നു ബിൽ
ഹയും സില്പയും.) തന്റെ സഹോദരന്മാർ
ചെയ്ത തെറ്റുകൾ യോസേഫ് പിതാവിനോടു
പറഞ്ഞിരുന്നു. 3തന്റെ പിതാവായ യിസ്രായേ
ലിന് വളരെ പ്രായമായപ്പോഴാണ് യോസേഫ്
ജനിച്ചത്. അതിനാൽ യോസേഫിനെ യിസ്രാ
യേൽ മറ്റു മക്കളെക്കാൾ അധികം സ്നേഹി
ച്ചിരുന്നു. യാക്കോബ് തന്റെ പുത്രന് ഒരു
വിശേഷപ്പെട്ട മേലങ്കി നൽകി. അത് വളരെ
നീളമുള്ളതും മനോഹരവുമായിരുന്നു. 4തങ്ങ
ളുടെ പിതാവ് തങ്ങളെക്കാളധികം യോസേ
ഫിനെ സ്നേഹിച്ചിരുന്നുവെന്ന് യാക്കോബി
ന്റെ മറ്റു മക്കൾ കണ്ടു. അതിനാൽത്തന്നെ
അവർ തങ്ങളുടെ സഹോദരനെ വെറുത്തു.
അതിനാലവർ യോസേഫിനോടു സൗഹൃദം
പുലർത്താനൊക്കെ മടിച്ചു.
5ഒരിക്കൽ യോസേഫിന് ഒരു വിശേഷപ്പെട്ട
സ്വപ്നം ഉണ്ടായി. പിന്നീട് യോസേഫ് തന്റെ
സഹോദരന്മാരോട് ഈ സ്വപ്നത്തെപ്പറ്റി പറ
ഞ്ഞു. അതിനുശേഷം സഹോദരന്മാർ അവ
നോടു കൂടുതൽ വെറുപ്പു കാട്ടി.
6യോസേഫ് പറഞ്ഞു, “ഞാനൊരു സ്വപ്നം
കണ്ടു. 7നമ്മളെല്ലാം ഒരു വയലിൽ പണിയെടു
ക്കുകയായിരുന്നു. നമ്മൾ ഗോതമ്പിന്റെ കറ്റ
കൾ കെട്ടിവയ്ക്കുകയായിരുന്നു. അപ്പോൾ
എന്റെ കറ്റകളെല്ലാം എഴുന്നേറ്റു നിന്നു. നിങ്ങ
ളുടെ കറ്റകൾ എന്റെ കറ്റകളുടെ ചുറ്റും നിര
ന്നു. നിങ്ങളുടെ കറ്റകൾ എന്റെ കറ്റകളെ
താണു വണങ്ങി.”
8അവന്റെ സഹോദരന്മാർ പറഞ്ഞു, “ഇതി
ന്റെയർത്ഥം നീ രാജാവായി ഞങ്ങളെ ഭരിക്കും
എന്നാണെന്നു നിനക്കു തോന്നുന്നുണ്ടോ?” അവ
രെപ്പറ്റി യോസേഫ് കണ്ട സ്വപ്നങ്ങൾ മൂലം
സഹോദരന്മാർ അവനെ കൂടുതൽ വെറുത്തു.
9പിന്നീട് യോസേഫ് ഒരു സ്വപ്നം കൂടി
കണ്ടു. ആ സ്വപ്നത്തെപ്പറ്റിയും അവൻ
സഹോദരന്മാരോടു പറഞ്ഞു. യോസേഫ് പറ
ഞ്ഞു, “ഞാനൊരു സ്വപ്നം കൂടി കണ്ടു. സൂര്യ
നും ചന്ദ്രനും പതിനൊന്നു നക്ഷത്രങ്ങളും
എന്നെ നമിക്കുന്നതു ഞാൻ കണ്ടു.”
10യോസേഫ് തന്റെ പിതാവിനോടും ഈ
സ്വപ്നത്തെപ്പറ്റി പറഞ്ഞു. പക്ഷേ അവന്റെ
അപ്പൻ അവനെ ശകാരിച്ചു. അവന്റെ അപ്പൻ
പറഞ്ഞു, “ഇതെന്തു സ്വപ്നമാണ്? നിന്റെ
അമ്മയും നിന്റെ സഹോദരന്മാരും ഞാനും
നിന്റെ മുമ്പിൽ നമിക്കുമെന്നാണോ നീ കരു
തുന്നത്?”
11യോസേഫിന്റെ സഹോദരന്മാർക്ക് അവ
നോടുള്ള അസൂയ തീർന്നില്ല. എന്നാൽ
യോസേഫിന്റെ പിതാവ് ഈ കാര്യങ്ങളെ
ക്കുറിച്ചും ഇതിന്റെ അർത്ഥം എന്തായിരിക്കു
മെന്നതിനെപ്പറ്റിയും കൂടുതലായി ചിന്തിക്കാ
നാരംഭിച്ചു.
12ഒരു ദിവസം യോസേഫിന്റെ സഹോ
ദരന്മാർ അവരുടെ പിതാവിന്റെ ആടുകളെ
പരിപാലിക്കാൻ ശെഖേമിലേക്കു പോയി.
13യാക്കോബ് യോസേഫിനോടു പറഞ്ഞു,
“ശെഖേമിലേക്കു പോകൂ. അവിടെ നിന്റെ
സഹോദരന്മാർ എന്റെ ആടുകളോടൊത്തു
ണ്ട്.”
യോസേഫ് പറഞ്ഞു, “ഞാൻ പോകാം.”
14യോസേഫിന്റെ പിതാവ് പറഞ്ഞു,
“ചെന്ന് നിന്റെ സഹോദരന്മാർ സുരക്ഷിത
രാണോ എന്നു നോക്കുക. എന്റെ ആട്ടിൻ
പറ്റം സുഖമായിരിക്കുന്നോ എന്നും അന്വേ
ഷിച്ച് മടങ്ങിവന്ന് എന്നോടു പറയുക.” അതി
നാൽ യോസേഫിന്റെ പിതാവ് അവനെ
ഹെബ്രോൻ താഴ്വരയിൽനിന്നും ശെഖേമിലേ
ക്കയച്ചു.
15ശെഖേമിലെത്തിയ യോസേഫ് അവിടെ
യൊക്കെ ചുറ്റിക്കറങ്ങി. അലഞ്ഞുതിരയുന്ന
അവനെ കണ്ട് ഒരാൾ ചോദിച്ചു, “നീ എന്താണ്
തിരയുന്നത്?”

16യോസേഫ് മറുപടി പറഞ്ഞു, “ഞാൻ
എൻെറ സഹോദരന്മാരെ തെരയുകയാണ്.
എവിടെയാണവർ ആടുകളോടൊത്തു കഴിയു
ന്നതെന്ന് നിങ്ങൾക്കു കാണിച്ചു തരാനാ
കുമോ?”

17അയാൾ പറഞ്ഞു, “അവർ ദൂരേക്കു പോയി
ക്കഴിഞ്ഞു. അവർ ദോഥാനിലേക്കു പോകാൻ
ആലോചിക്കുന്നത് ഞാൻ കേട്ടു.” അതിനാൽ
യോസേഫ് തൻെറ സഹോദരന്മാരെ പിന്തുടരു
കയും ദോഥാനിൽവച്ച് അവരെ കണ്ടുപിടി
ക്കുകയും ചെയ്തു.

### യോസേഫിനെ അടിമയായി വിൽക്കുന്നു

18യോസേഫ് ദൂരെനിന്നും വരുന്നത് അവ
ൻെറ സഹോദരന്മാർ കണ്ടു. അവനെ കൊല്ലാൻ
പദ്ധതിയിടാൻ അവൻ തീരുമാനിച്ചു.
19സഹോദരന്മാർ പരസ്പരം പറഞ്ഞു, “ഇതാ
ആ സ്വപ്നക്കാരൻ യോസേഫ് വരുന്നു. 20നമു
ക്കിപ്പോൾ തരം പോലെ അവനെ കൊല്ലാം.
ഏതെങ്കിലും ഒരു ഒഴിഞ്ഞ കിണറ്റിലേക്കു അവ
ൻെറ ശരീരം എറിയാം. ഒരു വന്യമൃഗം അവനെ
കൊന്നുവെന്ന് നമുക്ക് പിതാവിനോടു പറയാം.
അപ്പോൾ നമുക്ക് അവൻെറ സ്വപ്നങ്ങൾ
വെറും സ്വപ്നങ്ങളാണെന്ന് തെളിയിക്കാൻ
കഴിയും.”

21എന്നാൽ രൂബേന് യോസേഫിനെ രക്ഷിക്ക
ണമെന്നുണ്ടായിരുന്നു. രൂബേൻ പറഞ്ഞു, “നമു
ക്കവനെ കൊല്ലണ്ട. 22അവനെ മുറിവൊന്നും
ഏല്പിക്കാതെ കിണറ്റിലിടാം.” യോസേഫിനെ
രക്ഷിച്ച് പിതാവിൻെറയടുത്തേക്കു മടക്കിയയ
ക്കാനായിരുന്നു അവൻെറ പരിപാടി. 23യോ
സേഫ് തൻെറ സഹോദരന്മാരെ സമീപിച്ചു.
അവർ അവനെ ആക്രമിക്കുകയും അവൻെറ
മനോഹരമായ മേൽക്കുപ്പായം വലിച്ചു കീറിക്ക
ളയുകയും ചെയ്തു. 24എന്നിട്ട് അവരവനെ
ഒരു വരണ്ട കിണറ്റിലേക്കെറിഞ്ഞു.

25യോസേഫ് കിണറ്റിലായപ്പോൾ സഹോദ
രന്മാർ ആഹാരം കഴിക്കാനിരുന്നു. അവർ തല
ഉയർത്തി നോക്കിയപ്പോൾ ഗിലെയാദിൽ
നിന്ന് ഈജിപ്തിലേക്കു പോകുന്ന ഒരു സംഘം
വ്യാപാരികളെ കണ്ടു. അവരുടെ ഒട്ടകങ്ങൾ
ധാരാളം സുഗന്ധദ്രവ്യങ്ങളും സമ്പത്തും വഹി
ച്ചിരുന്നു. 26അതിനാൽ യെഹൂദാ തൻെറ സ
ഹോദരന്മാരോടു പറഞ്ഞു, “നമ്മുടെ സഹോ
ദരനെ കൊന്നിട്ട് ആ മരണം മറച്ചു പിടിക്കു
ന്നതുകൊണ്ട് നമുക്കെന്തു ലാഭമാണുണ്ടാകുക?
27അവനെ ഈ വ്യാപാരികൾക്കു വിറ്റാൽ
നമുക്ക് കൂടുതൽ ലാഭമുണ്ടാകും. അപ്പോൾ
സ്വന്തം സഹോദരനെ കൊന്നുവെന്ന കുറ്റം
നമ്മുടെമേൽ ഉണ്ടാവുകയുമില്ല.” മറ്റു സഹോദ
രന്മാർ അതംഗീകരിച്ചു. 28മിദ്യാന്യരായ വ്യാപാ
രികൾ കടന്നു വന്നപ്പോൾ സഹോദരന്മാർ
യോസേഫിനെ കിണറ്റിൽനിന്നും പുറത്തെ
ടുത്തു. അവർ അവനെ ഇരുപതു വെള്ളിക്കഷ
ണങ്ങൾക്ക് വ്യാപാരികൾക്കു വിറ്റു. അവര
വനെ ഈജിപ്തിലേക്കു കൊണ്ടുപോയി.

29ഈ സമയത്തെല്ലാം രൂബേൻ സഹോദ
രന്മാരോടൊത്തുണ്ടായിരുന്നില്ല. യോസേ
ഫിനെ അവർ വിറ്റകാര്യം അവനറിഞ്ഞിരു
ന്നില്ല. കിണറ്റിനടുത്തേക്കു മടങ്ങിവന്നപ്പോൾ
രൂബേന് യോസേഫിനെ അവിടെ കാണുവാൻ
കഴിഞ്ഞില്ല. തൻെറ ദു:ഖം പ്രകടിപ്പിക്കാൻ
രൂബേൻ തൻെറ വസ്ത്രങ്ങൾ വലിച്ചു കീറി.
30രൂബേൻ സഹോദരന്മാരെ സമീപിച്ച് ചോദി
ച്ചു, “അവൻ കിണറ്റിലില്ല! ഞാനെന്തു
ചെയ്യും?” 31സഹോദരന്മാർ ഒരു കോലാടിനെ
കൊന്ന് അതിൻെറ രക്തം യോസേഫിൻെറ
മേലങ്കിയിൽ ഒഴിച്ചു. 32എന്നിട്ടവർ ആ മേലങ്കി
തങ്ങളുടെ പിതാവിനെ കാണിച്ചു. അവർ ചോ
ദിച്ചു, “ഈ മേലങ്കി ഞങ്ങൾക്കു കിട്ടിയതാണ്.
ഇത് യോസേഫിൻേറതാണോ?”

33മേലങ്കി കണ്ട പിതാവ് അത് യോസേ
ഫിൻേറതാണെന്നു തിരിച്ചറിഞ്ഞു, പിതാവ്
പറഞ്ഞു, “അതെ, അതവൻേറതു തന്നെ! ഏതെ
ങ്കിലും ഒരു കാട്ടുമൃഗം അവനെ കൊന്നതാകാം.
എൻെറ മകൻ യോസേഫിനെ ഒരു കാട്ടുമൃഗം
തിന്നിരിക്കുന്നു!” 34യാക്കോബിന് തൻെറ
മകനെ ഓർത്ത് വളരെ ദു:ഖമുണ്ടായി. അയാൾ
തൻെറ വസ്ത്രങ്ങൾ വലിച്ചുകീറി. അനന്തരം
താൻ ദു:ഖിതനാണെന്നു സൂചിപ്പിക്കുന്ന തര
ത്തിലുള്ള വിശേഷവസ്ത്രങ്ങൾ യാക്കോബ്
ധരിച്ചു. വളരെക്കാലം തൻെറ പുത്രനെച്ചൊല്ലി
അയാൾ ദു:ഖിച്ചു. 35യാക്കോബിനെ സമാധാ
നിപ്പിക്കാൻ എല്ലാ പുത്രന്മാരും പുത്രിമാരും
ശ്രമിച്ചു. പക്ഷേ യാക്കോബിന് സാന്ത്വനപ്പെ
ടാനായില്ല. യാക്കോബ് പറഞ്ഞു, “മരിക്കും
വരെ എൻെറ മകനെക്കുറിച്ചോർത്തു ഞാൻ
ദു:ഖിക്കും.” അതിനാൽ തൻെറ പുത്രനായ
യോസേഫിനെ ഓർത്ത് യാക്കോബ് തുടർന്നും
ദു:ഖിച്ചു. 36മിദ്യാന്യരായ കച്ചവടക്കാർ യോ
സേഫിനെ പിന്നീട് ഈജിപ്തിൽ വിറ്റു. ഫറ
വോൻെറ അംഗരക്ഷകരുടെ നായകനായ പോ
ത്തീഫറിനാണ് അവരവനെ വിറ്റത്.

### യെഹൂദയും താമാരും

38 ആ സമയത്ത് യെഹൂദാ തൻെറ സഹോദ
രന്മാരെ വിട്ട് ഹീരാ എന്നൊരാളോ
ടൊത്തു താമസിക്കാൻ പോയി. അദുല്ലാം പട്ട
ണക്കാരനായിരുന്നു ഹീരാ. 2അവിടെ യെഹൂദാ
ഒരു കനാന്യ പെൺകുട്ടിയെ കണ്ടുമുട്ടുകയും
അവളെ വിവാഹം കഴിക്കുകയും ചെയ്തു.
ശൂവാ എന്നായിരുന്നു അവളുടെ പിതാവിൻെറ
പേര്. 3കനാന്യക്കാരി ഒരു പുത്രനു ജന്മമേകി.
അവർ അവന് ഏർ എന്നു പേരിട്ടു. 4പിന്നീട്
അവൾ മറ്റൊരു പുത്രനു കൂടി ജന്മമേകി. അവന്
അവൾ ഓനാൻ എന്നു പേരിട്ടു. 5പിന്നീട്
അവൾക്ക് ശേലാ എന്നൊരു പുത്രനും ജനിച്ചു.
മൂന്നാമത്തെ പുത്രനുണ്ടായപ്പോൾ യെഹൂദാ
കെസീബിൽ താമസിക്കുകയായിരുന്നു.

6യെഹൂദാ തൻെറ മൂത്ത പുത്രനായ ഏരിനു
ഭാര്യയാക്കാൻ വേണ്ടി ഒരു സ്ത്രീയെ തെര
ഞ്ഞെടുത്തു. താമാർ എന്നായിരുന്നു അവളുടെ
പേര്. 7പക്ഷേ ഏർ വളരെ പാപങ്ങൾ ചെയ്തു.
യഹോവ അവനിൽ സന്തുഷ്ടനായിരുന്നില്ല.
അതിനാൽ യഹോവ അവനെ വധിച്ചു. 8അന
ന്തരം യെഹൂദാ ഏരിൻെറ സഹോദരനായ
ഓനാനോടു പറഞ്ഞു, “പോയി നിൻെറ
ജ്യേഷ്ഠൻെറ ഭാര്യയോടൊത്ത് ശയിക്കുക.
അവൾക്ക് ഒരു ഭർത്താവിനെപ്പോലെയായിത്തീ
രുക. കുട്ടികളുണ്ടായാൽ അവർ നിൻെറ സഹോ
ദരൻ ഏരിൻെറതായിരിക്കും.”

9താനുമായുള്ള ബന്ധത്തിലുണ്ടാകുന്ന കുട്ടി
കൾ തൻേറതാകില്ലെന്ന് ഓനാൻ അറിഞ്ഞു.
ഓനാൻ താമാരുമായി ലൈംഗിക ബന്ധത്തി
ലേർപ്പെട്ടുവെങ്കിലും അയാൾ ശുക്ലം നിലത്തു
വീഴ്ത്തിക്കളഞ്ഞു. 10ഇത് യഹോവയെ കോപാ
കുലനാക്കി. അതിനാൽ യഹോവ ഓനാനെ
യും വധിച്ചു. 11അനന്തരം യെഹൂദാ തൻെറ

മരുമകളോടു പറഞ്ഞു, “നിൻെറയപ്പൻെറയടു
ത്തേക്കു മടങ്ങിപ്പോകൂ. എൻെറ ഇളയപുത്രൻ
ശേലാ പ്രായപൂർത്തിയാകും വരെ മറ്റാരെയും
വിവാഹം കഴിക്കാതെ അവിടെത്തന്നെ
തങ്ങുക.

ശേലയും തൻെറ സഹോദരന്മാരെപ്പോലെ
കൊല്ലപ്പെടുമോ എന്ന് യെഹൂദാ ഭയന്നു.
താമാർ തൻെറ പിതാവിൻെറ വീട്ടിലേക്കു
മടങ്ങി.

12പിന്നീട്, ശൂവയുടെ പുത്രിയായ യെഹൂദ
യുടെ ഭാര്യ മരണമടഞ്ഞു. ദു:ഖാചരണ കാലം
കഴിഞ്ഞയുടനെ യെഹൂദാ അദ്ദുല്ലാമ്യനായ
തൻെറ സുഹൃത്ത് ഹീരയോടൊത്ത് തിമ്നയി
ലേക്കു പോയി. തൻെറ ആടുകളുടെ രോമം
മുറിക്കാനായിരുന്നു അയാൾ തിമ്നയിലേക്കു
പോയത്. 13തൻെറ അമ്മായിയപ്പൻ ആടുക
ളുടെ രോമം മുറിക്കാൻ തിമ്നയിലേക്കു പോകു
ന്നതായി താമാർ അറിഞ്ഞു, 14താൻ വിധവയാ
ണെന്നു കാണിക്കുന്ന അടയാളവസ്ത്രങ്ങളാ
യിരുന്നു അവൾ എപ്പോഴും ധരിച്ചിരുന്നത്.
അതിനാൽ അവൾ വ്യത്യസ്തമായ വസ്ത്ര
ങ്ങളണിഞ്ഞ് തലയിൽ ഒരു മൂടുപടവുമണി
ഞ്ഞു. എന്നിട്ടവൾ തിമ്നയ്ക്കു സമീപമുള്ള
എനയീമിലേക്കുള്ള വഴിയരികിൽ ഇരുന്നു.
യെഹൂദയുടെ ഇളയപുത്രൻ ശേലാ വളർന്നിരി
ക്കാമെന്ന് താമാരിനറിയാമായിരുന്നു. എന്നാൽ
അവളെ ശേലയുമായി വിവാഹം കഴിപ്പി
ക്കാൻ യെഹൂദയ്ക്കു പരിപാടിയില്ലായിരുന്നു.
15യെഹൂദാ ആ വഴിയിലൂടെ നടന്നു. അയാൾ
അവളെ കണ്ടുവെങ്കിലും അതൊരു വേശ്യയാ
യിരിക്കാമെന്നാണു കരുതിയത്. (അവൾ ഒരു
വേശ്യയെപ്പോലെ മൂടുപടം കൊണ്ട് മുഖം
മൂടിയിരുന്നു.) 16അതിനാൽ യെഹൂദാ അവ
ളോടു ചോദിച്ചു, “ഞാൻ നിന്നോടൊത്തു ശയി
ക്കട്ടെ?” (അവൾ തൻെറ പുത്രഭാര്യയായ താമാ
രാണെന്ന് അയാൾ അറിഞ്ഞിരുന്നില്ല.)

അവൾ ചോദിച്ചു, “എത്ര പണം തരും?”

17യെഹൂദാ പറഞ്ഞു, “എൻെറ ആട്ടിൻ പറ്റ
ത്തിൽനിന്നും ഒരു കുഞ്ഞാടിനെ തരാം.” അവൾ
മറുപടി പറഞ്ഞു, “ഞാനതു സമ്മതിക്കുന്നു.
പക്ഷേ ആടിനെ എനിക്കു തരുന്നതുവരെ
അങ്ങെനിക്കു ജാമ്യമായി എന്തെങ്കിലും
തരണം.”

18യെഹൂദാ ചോദിച്ചു, “ആടിനെ അയച്ചു
തരുംവരെ അതിനുള്ള തെളിവായി ഞാനെ
ന്താണു തരേണ്ടത്?” താമാർ മറുപടി പറഞ്ഞു,
“അങ്ങയുടെ മുദ്രമോതിരവും ചരടും ഊന്നു
വടിയുമെനിക്കു തരിക. ”യെഹൂദാ അവൾക്ക
തെല്ലാം നൽകി. അനന്തരം യെഹൂദയും
താമാറും ലൈംഗികവേഴ്ചയിലേർപ്പെടുകയും
താമാർ ഗർഭിണിയാകുകയും ചെയ്തു. 19താ
മാർ വീട്ടിലേക്കു മടങ്ങിച്ചെന്ന് തൻെറ മുഖം
മറച്ചിരുന്ന മൂടുപടം എടുത്തുകളഞ്ഞു. അന
ന്തരം അവൾ വിധവയുടെ അടയാള വസ്ത്രം
അണിഞ്ഞു.

20പിന്നീട് യെഹൂദാ തൻെറ സുഹൃത്ത് ഹീര
യെ എനയീമിൽ അയച്ച് ആ വേശ്യയ്ക്ക്
വാഗ്ദാനം ചെയ്തിരുന്ന ആടിനെ ഏല്പിച്ചു
വിട്ടു. തൻെറ മുദ്രമോതിരവും ഊന്നുവടിയും
മടക്കി വാങ്ങണമെന്ന് ഹീരയോടു പറയുകയും
ചെയ്തു. പക്ഷേ ഹീരയ്ക്ക് അവളെ കണ്ടെത്താ
നായില്ല. 21ഹീരാ എനയീം പട്ടണത്തിലെ ചില
രോടു ചോദിച്ചു, “ഈ വഴിയരികിൽ നിൽക്കാ
റുണ്ടായിരുന്ന വേശ്യ എവിടെയാണ്?”

അവർ പറഞ്ഞു, “ഈ വഴിയിൽ ഒരു
വേശ്യയും ഉണ്ടായിരുന്നില്ല.”

22അതിനാൽ യെഹൂദയുടെ സുഹൃത്ത് മടങ്ങി
യെത്തി പറഞ്ഞു, “എനിക്ക് ആ സ്ത്രീയെ
കണ്ടെത്താനായില്ല. മാത്രവുമല്ല അന്നാട്ടിൽ
ഒരു വേശ്യയും ഉണ്ടായിട്ടില്ലെന്നു നാട്ടുകാരെ
ന്നോടു പറയുകയും ചെയ്തു.”

23അതിനാൽ യെഹൂദാ പറഞ്ഞു, “ആ സാധ
നങ്ങളൊക്കെ അവൾ കൈവശം വച്ചു കൊ
ള്ളട്ടെ. ആളുകൾ നമ്മെ പരിഹസിക്കുന്നത്
ഞാനിഷ്ടപ്പെടുന്നില്ല. അവൾക്ക് ആടിനെ
കൊടുക്കാൻ ഞാൻ ശ്രമിച്ചു. പക്ഷേ നമുക്ക
വളെ കണ്ടെത്താനായില്ല. അത്രയും മതി.”

## ഗർഭിണിയായ താമാർ

24മൂന്നു മാസങ്ങൾക്കു ശേഷം യെഹൂദയോട്
ആരോ പറഞ്ഞു, “നിൻെറ പുത്രഭാര്യ വേശ്യാ
വൃത്തിയിലൂടെ ഗർഭം ധരിച്ചിരിക്കുന്നു.”

അപ്പോൾ യെഹൂദാ പറഞ്ഞു, “അവളെ പുറ
ത്താക്കി കത്തിച്ചുകളയുക.”

25ആളുകൾ തമാരിനെ കൊല്ലാൻ പോയി.
പക്ഷേ താമാർ തൻെറ ഭർത്തൃപിതാവിന് ഇങ്ങ
നെയൊരു സന്ദേശം കൊടുത്തയച്ചു. “എന്നെ
ഗർഭിണിയാക്കിയവൻേറതാണ് ഈ സാധന
ങ്ങൾ, സൂക്ഷിച്ചു നോക്കൂ, ഇതാരുടേതാണെന്ന
റിയില്ലേ? ഈ മുദ്രമോതിരവും ചരടും ആരുടേ
താണ്? ഈ ഊന്നുവടിയാരുടേതാണ്?”

26ആ സാധനങ്ങൾ തിരിച്ചറിഞ്ഞ യെഹൂദാ
പറഞ്ഞു, “അവൾ ചെയ്തത് ശരിയാണ്. ഞാ
നാണു തെറ്റുകാരൻ. ഞാൻ വാഗ്ദാനം ചെയ്ത
തനുസരിച്ച് എൻെറ മകൻ ശേലയെ ഞാന
വൾക്കു നൽകിയില്ല.” പിന്നീടൊരിക്കലും യെ
ഹൂദാ അവളോടൊത്തു ശയിച്ചില്ല.

27താമാരിന് പ്രസവസമയമടുത്തപ്പോൾ ഇര
ട്ടക്കുട്ടികളെയാണവൾ പ്രസവിക്കാൻ പോകു
ന്നതെന്ന് അവർ കണ്ടു. 28അവൾ പ്രസവിക്കവേ
ഒരു കുട്ടി കൈ പുറത്തേക്കിട്ടു. സൂതി കർമ്മി
ണി ആ കൈയിൽ ഒരു ചുവന്ന ചരടു കെട്ടി.
“ഈ കുട്ടിയാണ് ആദ്യമുണ്ടായത്” എന്ന വൾ
പറഞ്ഞു, 29പക്ഷേ ആ കുട്ടി കൈ അകത്തേക്കു
വലിച്ചു. അനന്തരം മറ്റേ കുട്ടി ആദ്യം ജനിച്ചു.
അതിനാൽ സൂതി കർമ്മിണി പറഞ്ഞു, “നീ
ആദ്യം പുറത്തു വരുവാൻ കഴിവുള്ളവനായി
രുന്നു!” അതുകൊണ്ട് അവരവന് പേരെസ്സ്
എന്നു പേരിട്ടു. 30അതിനുശേഷം മറ്റേ കുട്ടിയും
പിറന്നു. കൈയിൽ ചുവന്ന ചരടു കെട്ടിയവ
നായിരുന്നു അവൻ. അവരവന് സേരഹ് എന്നു
പേരിട്ടു.

## യോസേഫിനെ ഈജിപ്തിൽ പോത്തീഫറിനു വിൽക്കുന്നു

39 യോസേഫിനെ വാങ്ങിയ കച്ചവടക്കാർ
അവനെ ഈജിപ്തിലേക്കു കൊണ്ടു
പോയി. അവർ അവനെ ഫറവോൻെറ അംഗര
ക്ഷകനായകനായ പോത്തീഫറിനു വിറ്റു.
2പക്ഷേ യഹോവ യോസേഫിനെ സഹാ
യിച്ചു. അതിനാലയാൾ വിജയിയായി. യോ
സേഫ് തൻെറ യജമാനനായ ഈജിപ്തുകാരൻ
പോത്തീഫറിൻെറ വസതിയിൽ താമസിച്ചു.

3യഹോവ യോസേഫിനോടൊപ്പമുണ്ടെന്ന്
പോത്തീഫർ കണ്ടു. അവൻ ചെയ്യുന്ന എല്ലാ
പ്രവൃത്തികളിലും വിജയിയാകുവാൻ യഹോ
വ യോസേഫിനെ സഹായിച്ചിരുന്നുവെന്ന്
പോത്തീഫർ കണ്ടു. 4അതിനാൽ പോത്തീ

ഫറിന് യോസേഫിൽ വളരെ സന്തോഷ
മുണ്ടായി. പോത്തീഫർ യോസേഫിനെ തന്റെ
വീട്ടു ഭരണച്ചുമതലപോലും ഏല്പിച്ചു.
പോത്തീഫറിനുണ്ടായിരുന്ന എല്ലാ സാധനങ്ങ
ളുടെയും മേൽനോട്ടക്കാരൻ യോസേഫായി
ത്തീർന്നു. 5യോസേഫ് ആ വീടിന്റെ ഭരണ
ക്കാരനായിത്തീർന്നതിനു ശേഷം യഹോവ ആ
വീടിനെയും പോത്തീഫറിന്റെ സകല
വസ്തുവകകളെയും അനുഗ്രഹിച്ചു. യോസേ
ഫ് മൂലമാണ് യഹോവ ഇങ്ങനെ ചെയ്തത്.
പോത്തീഫറിന്റെ വയലിൽ വളർന്ന എല്ലാറ്റി
നെയും യഹോവ അനുഗ്രഹിച്ചു. 6അതിനാൽ
പോത്തീഫർ തന്റെ വീട്ടിലുള്ള എല്ലാറ്റി
ന്റെയും ഉത്തരവാദിത്വം ഏറ്റെടുക്കാൻ യോ
സേഫിനെ അനുവദിച്ചു. പോത്തീഫർ താൻ
കഴിയ്ക്കുന്ന ഭക്ഷണമൊഴിച്ച് ഒന്നിനെപ്പറ്റിയും
വേവലാതിപ്പെട്ടില്ല. ഭക്ഷണം കഴിക്കുക മാത്രം
ചെയ്തു.

## പോത്തീഫറിന്റെ ഭാര്യയെ യോസേഫ് നിരാകരിക്കുന്നു

യോസേഫ് വളരെ സുന്ദരനും സുമുഖനുമാ
യിരുന്നു. 7കുറേക്കാലത്തിനുശേഷം യോസേഫി
ന്റെ യജമാന പത്നി അവനെ ഇഷ്ടപ്പെടാൻ
തുടങ്ങി. ഒരു ദിവസം അവൾ അവനോടു പറ
ഞ്ഞു, “എന്നോടൊപ്പം ശയിക്കുക.”

8പക്ഷേ യോസേഫ് അതു നിരസിച്ചു.
അവൻ പറഞ്ഞു, “തന്റെ ഭവനത്തിലുള്ള സക
ലത്തിലും എന്റെ യജമാനൻ എന്നെ വിശ്വസി
ക്കുന്നു. എന്നെ ഇവിടെയുള്ള എല്ലാറ്റിന്റെയും
ചുമതലക്കാരനും ആക്കിയിരിക്കുന്നു. 9ഈ ഭവന
ത്തിലുള്ള ഓരോന്നിലും അദ്ദേഹം എന്നെ
തനിക്കു സമനാക്കിയിരിക്കുന്നു. ഞാൻ അദ്ദേഹ
ത്തിന്റെ പത്നിയോടൊത്തു ശയിക്കുന്നതു
തെറ്റാണ്! അത് ദൈവവിരുദ്ധമായ പാപ
മാണ്.”

10ആ സ്ത്രീ ദിവസവും യോസേഫിനോട്
ഇക്കാര്യത്തെപ്പറ്റി പറഞ്ഞുവെങ്കിലും താൻ
അവളോടൊത്തു ശയിക്കണമെന്ന ആവശ്യം
യോസേഫ് നിരസിച്ചു. 11ഒരു ദിവസം യോസേ
ഫ് തന്റെ ജോലിക്കായി വീട്ടിനുള്ളിലേക്കു
കയറി. ആ സമയം വീട്ടിലുണ്ടായിരുന്ന ഏക
പുരുഷൻ യോസേഫ് ആയിരുന്നു. 12അവന്റെ
യജമാന പത്നി അവന്റെ മേലങ്കിയിൽ പിടി
കൂടി പറഞ്ഞു, “വരൂ, എന്റെ കിടക്കയിലേക്കു
വരൂ,” പക്ഷേ യോസേഫ് വളരെ വേഗത്തിൽ
വീടിനു പുറത്തേക്ക് ഓടിപ്പോയി. അവന്റെ
വേഗതയാൽ മേലങ്കി അവളുടെ കയ്യിലിരുന്നു.

13യോസേഫ് ഓടിപ്പോയപ്പോൾ അവന്റെ
വസ്ത്രം തന്റെ കയ്യിൽ കിട്ടിയെന്ന് അവൾ
മനസ്സിലാക്കി. അതിനാൽ അതിന്റെ പേരിൽ
സംഭവത്തെപ്പറ്റി നുണക്കഥയുണ്ടാക്കാൻ
അവൾ തീരുമാനിച്ചു. 14അവൾ വെളിയിലുള്ള
ആണുങ്ങളെ വിളിച്ചു പറഞ്ഞു, “നോക്കൂ! ഈ
എബ്രായ അടിമയെ കൊണ്ടുവന്നത് നമ്മെ
അപമാനിക്കാനാണ്. അവൻ കടന്നുവന്ന്
എന്നെ ആക്രമിക്കാൻ ശ്രമിച്ചു. പക്ഷേ ഞാൻ
നിലവിളിച്ചു. 15അതു അവനെ ഭയപ്പെടുത്തി.
അവൻ ഓടിപ്പോയി. പക്ഷേ അവന്റെ
കുപ്പായം ഇവിടെ ഉപേക്ഷിച്ചു.” 16യോസേ
ഫിന്റെ യജമാനനായ തന്റെ ഭർത്താവ് വരും
വരെ അവൾ ആ കുപ്പായം വച്ചു. 17ഇതേ
കഥ അവൾ തന്റെ ഭർത്താവിനോടും പറ
ഞ്ഞു. അവൾ പറഞ്ഞു, “അങ്ങ് കൊണ്ടുവന്ന
ഈ എബ്രായ അടിമ എന്നെ ആക്രമിക്കാൻ
ശ്രമിച്ചു! 18പക്ഷേ അവൻ അടുത്തു വന്നപ്പോൾ
ഞാൻ നിലവിളിച്ചു. അവൻ കുപ്പായം ഉപേ
ക്ഷിച്ച് ഓടിപ്പോയി.”

## യോസേഫ് തടവറയിൽ

19തന്റെ ഭാര്യ പറഞ്ഞതു കേട്ട് യോസേ
ഫിന്റെ യജമാനന് കോപമുണ്ടായി.
20അവിടെ രാജാവിന്റെ ശത്രുക്കളെ ഇടുന്ന
ഒരു തടവറയുണ്ടായിരുന്നു. പോത്തീഫർ യോ
സേഫിനെ ആ തടവറയിലിട്ടു. യോസേഫ്
അവിടെ തടവിലുമായി.

21പക്ഷേ യഹോവ യോസേഫിനോടൊപ്പ
മുണ്ടായിരുന്നു. യഹോവ യോസേഫിനോടു
കാരുണ്യവാനായിരുന്നു. കുറച്ചു നാളുകൾ
കൊണ്ട് തടവറ സൂക്ഷിപ്പുകാരുടെ നായകന്
യോസേഫിനെ ഇഷ്ടമായിത്തുടങ്ങി. 22അ
യാൾ എല്ലാ തടവുകാരുടെയും ചുമതല യോ
സേഫിനെ ഏല്പിച്ചു. ചുമതലക്കാരനായെ
ങ്കിലും തടവുകാരുടെ പണി തന്നെ യോസേഫ്
ചെയ്തു. 23തടവറയിലുള്ള എല്ലാ സാധനങ്ങ
ളിലും തടവറ സൂക്ഷിപ്പുകാരൻ യോസേഫിൽ
വിശ്വാസമർപ്പിച്ചു. യഹോവ യോസേഫി
നോടൊപ്പം ഉണ്ടായിരുന്നതിനാലാണ് ഇങ്ങനെ
യൊക്കെ സംഭവിച്ചത്. എല്ലാ പ്രവൃത്തികളിലും
വിജയിയായിരിക്കുവാൻ യഹോവ യോസേ
ഫിനെ സഹായിച്ചു.

## യോസേഫ് രണ്ടു സ്വപ്നങ്ങൾ വ്യാഖ്യാനിക്കുന്നു

40 പിന്നീടൊരിക്കൽ ഫറവോന്റെ രണ്ടു
ഭൃത്യന്മാർ ഫറവോനെതിരെ എന്തോ
തെറ്റു ചെയ്തു. ഒരാൾ റൊട്ടിക്കാരനും മറ്റൊ
രാൾ ഫറവോനു വീഞ്ഞു വിളമ്പുന്നവനുമാ
യിരുന്നു. 2ഫറവോന് ഇവരുടെ പേരിൽ വളരെ
കോപമുണ്ടായി. 3അതിനാൽ ഫറവോൻ അവ
രെയും യോസേഫിനെ ഇട്ട അതേ തടവറയി
ലിട്ടു. ഫറവോന്റെ അംഗരക്ഷക പ്രമാണിയാ
യിരുന്ന പോത്തീഫർ ആയിരുന്നു തടവറയുടെ
ചുമതലക്കാരൻ. 4അയാൾ രണ്ടു തടവുകാ
രെയും യോസേഫിന്റെ കീഴിലാക്കി. കുറച്ചു
കാലം അവർ തടവറയിൽ കിടന്നു. 5ഒരു രാത്രി,
രണ്ടു തടവുകാരും ഓരോ സ്വപ്നം കണ്ടു.
(ഈജിപ്തുരാജാവിന്റെ റൊട്ടിക്കാരനും വീ
ഞ്ഞു വിളമ്പുകാരനുമായിരുന്നു ആ തടവു
കാർ.) ഓരോ തടവുകാരനും അവനവന്റെ
സ്വപ്നമാണ് കണ്ടത്. ഓരോ സ്വപ്നത്തിനും
അതാതിന്റെ അർത്ഥവുമുണ്ടായിരുന്നു. 6പിറ്റേ
ന്നു രാവിലെ യോസേഫ് അവരുടെ അടു
ത്തേക്കു പോയി. ഇരുവരും വിഷാദിച്ചിരിക്കു
ന്നതു യോസേഫ് കണ്ടു. 7യോസേഫു ചോദി
ച്ചു, “എന്താ നിങ്ങളിത്ര വ്യാകുലരായിരിക്കു
ന്നത്?”

8അവരിരുവരും പറഞ്ഞു, “രാത്രിയിൽ ഞങ്ങ
ളിരുവരും ഓരോ സ്വപ്നങ്ങൾ കണ്ടു. പക്ഷേ
അതിന്റെ അർത്ഥമെന്താണെന്നു ഞങ്ങൾക്കു
മനസ്സിലായിട്ടില്ല. അതു വിശദീകരിക്കുവാ
നോ വ്യഖ്യാനിക്കാനോ ആരുമില്ല.”

യോസേഫ് അവരോടു പറഞ്ഞു, “ദൈവ
ത്തിനു മാത്രമേ സ്വപ്നങ്ങൾ മനസ്സിലാക്കു
വാനും വ്യാഖ്യാനിക്കാനും കഴിയൂ. അതിനാൽ
നിങ്ങൾ ആ സ്വപ്നങ്ങൾ എന്നോടു പറയണ
മെന്നു ഞാനപേക്ഷിക്കുന്നു.”

### വീഞ്ഞുകാരൻെറ സ്വപ്നം

9അതിനാൽ വീഞ്ഞുവിളമ്പുകാരൻ തൻെറ
സ്വപ്നം യോസേഫിനു വിവരിച്ചു കൊടു
ത്തു. അയാൾ പറഞ്ഞു, "ഞാൻ ഒരു മുന്തിരി
വള്ളിയെ സ്വപ്നം കണ്ടു. 10അതിനു മൂന്നു
ശാഖകളുണ്ടായിരുന്നു. അവയിൽ പൂവുണ്ടാ
കുന്നതും അതു കായായി മാറുന്നതും ഞാൻ
കണ്ടു. 11ഞാൻ ഫറവോൻെറ പാനപാത്രം
പിടിച്ചിരിക്കുകയായിരുന്നു. അതിനാൽ ഞാനാ
മുന്തിരി പറിച്ചു പിഴിഞ്ഞ് പാനപാത്രത്തിൽ
വീഴ്ത്തി. എന്നിട്ട് ആ പാനപാത്രം ഫറവോനു
കൊടുത്തു."

12അപ്പോൾ യോസേഫ് പറഞ്ഞു, "ഈ
സ്വപ്നം ഞാൻ നിനക്കു വ്യാഖ്യാനിച്ചു തരാം.
മൂന്നു ശാഖകൾ മൂന്നു ദിവസങ്ങളാണ്. 13മൂന്നു
ദിവസങ്ങൾക്കു ശേഷം ഫറവോൻ നിന്നോടു
പൊറുക്കുകയും നിന്നെ നിൻെറ ജോലിയി
ലേക്കു മടക്കി അയയ്ക്കുകയും ചെയ്യും. നീ
ഫറവോനു വേണ്ടി മുമ്പ് ചെയ്തിരുന്ന ജോലി
തന്നെ ചെയ്യും. 14പക്ഷേ നിങ്ങൾ സ്വതന്ത്രരാ
വുമ്പോൾ എന്നെ ഓർക്കുക. എന്നോടു സഹാ
നുഭൂതി കാട്ടുകയും എന്നെ രക്ഷിക്കുകയും ചെ
യ്യണം. ഫറവോനോടു പറഞ്ഞ് എന്നെ തടവ
റയിൽനിന്നും മോചിപ്പിക്കുക. 15എൻെറ
നാട്ടിൽനിന്ന് എൻെറ ജനതയായ എബ്രാ
യരിൽനിന്ന് ഞാൻ ഇവിടെ ബലമായി പിടി
ച്ചുകൊണ്ടുവരപ്പെട്ടതാണ്. ഞാനൊരു തെറ്റും
ചെയ്തിട്ടില്ല അതിനാൽ ഞാൻ ഈ തടവറ
യിൽ കിടക്കേണ്ടതില്ല."

### പാചകക്കാരൻെറ സ്വപ്നം

16മറ്റേ ഭൃത്യൻെറ സ്വപ്നം നല്ലതാണെന്ന്
റൊട്ടിക്കാരനു തോന്നി. അതിനാൽ അയാൾ
യോസേഫിനോടു പറഞ്ഞു, "ഞാനും ഒരു
സ്വപ്നം കണ്ടു. എൻെറ തലയിൽ മൂന്ന് അപ്പ
ക്കുട്ടകളുണ്ടായിരുന്നു. 17ഏറ്റവും മുകളിലത്തെ
കുട്ടയിൽ എല്ലാത്തരത്തിലുള്ള അപ്പങ്ങളുമുണ്ട്.
അവ രാജാവിനുള്ളവയായിരുന്നു. പക്ഷേ അവ
യെല്ലാം പക്ഷികൾ കൊത്തിത്തിന്നു കൊണ്ടി
രുന്നു. 18യോസേഫ് മറുപടി പറഞ്ഞു, "ഈ
സ്വപ്നത്തിൻെറ അർത്ഥം ഞാൻ നിന്നോടു
പറയാം. മൂന്നു കുട്ടകൾ മൂന്നു ദിവസങ്ങ
ളെയാണ് കുറിക്കുന്നത്. 19മൂന്നു ദിവസങ്ങൾ
കഴിയുന്നതിനു മുമ്പ് രാജാവ് നിന്നെ തടവറ
യ്ക്കു പുറത്തേക്കു വിളിക്കും. എന്നിട്ടദ്ദേഹം
നിൻെറ തല വെട്ടിക്കളയും! നിൻെറ ശരീരം
രാജാവ് ഒരു തൂണിൽ കെട്ടിത്തൂക്കിയിടും. പക്ഷി
കൾ നിൻെറ ശരീരം കൊത്തിത്തിന്നും."

### യോസേഫ് മറക്കപ്പെട്ടു

20മൂന്നു ദിവസങ്ങൾ കഴിഞ്ഞു. അത് ഫറ
വോൻെറ ജന്മദിനമായിരുന്നു. ഫറവോൻ
തൻെറ ഭൃത്യന്മാർക്കൊക്കെ ഒരു വിരുന്നു നൽകി.
അദ്ദേഹം വീഞ്ഞു വിളമ്പുകാരനെയും റൊട്ടി
ക്കാരനെയും തടവറയിൽനിന്നും പോകാൻ
അനുവദിച്ചു. 21വീഞ്ഞുകാരനെ അദ്ദേഹം
മോചിപ്പിച്ചു. അവൻെറ ജോലി ഫറവോൻ
തിരികെ നൽകി. അയാൾ ഫറവോൻെറ
കയ്യിൽ ഒരു വീഞ്ഞു പാനപാത്രം കൊടുക്കു
കയും ചെയ്തു. 22പക്ഷേ ഫറവോൻ റൊട്ടിക്കാ
രനെ തൂക്കിക്കൊന്നു. സംഭവിക്കുമെന്ന് യോസേ
ഫ് പറഞ്ഞതുപോലെയാണെല്ലാം നടന്നത്.
23പക്ഷേ വീഞ്ഞു വിളമ്പുകാരൻ യോസേ
ഫിനെ രക്ഷിക്കണമെന്ന കാര്യം മറന്നു. അയാൾ
യോസേഫിനെപ്പറ്റി ഫറവോനോട് ഒന്നും പറ
ഞ്ഞില്ല. അയാൾ യോസേഫിനെ മറന്നു.

### ഫറവോൻെറ സ്വപ്നങ്ങൾ

41 രണ്ടു വർഷങ്ങൾക്കുശേഷം ഫറവോൻ
ഒരു സ്വപ്നം കണ്ടു. താൻ നൈൽ നദീ
തീരത്ത് നിൽക്കുന്നതായാണദ്ദേഹം സ്വപ്നം
കണ്ടത്. 2നദിയിൽനിന്നും ഏഴു പശുക്കൾ
കയറിവന്ന് പുല്ലു തിന്നാൻ തുടങ്ങി. ആരോ
ഗ്യമുള്ള മനോഹാരിതയുള്ള പശുക്കളായിരുന്നു
അവ. 3പിന്നെ ഏഴു പശുക്കൾ കൂടി നദിയിൽ
നിന്നു കയറി വന്ന് തീരത്തു നിൽക്കുന്ന ആരോ
ഗ്യമുള്ള പശുക്കളോടൊത്തു നിന്നു. ഈ പശുക്ക
ളാകട്ടെ ശോഷിച്ചവയും കാഴ്ചയ്ക്കു ദയനീയ
വുമായിരുന്നു. 4രോഗം ബാധിച്ച് ശോഷിച്ച
ഏഴ് പശുക്കൾ ആരോഗ്യമുള്ള ഏഴു പശുക്കളെ
തിന്നു. ഫറവോൻ അപ്പോൾ ഉണർന്നു. 5വീണ്ടും
ഉറങ്ങാൻ കിടന്ന ഫറവോൻ പിന്നെയും
സ്വപ്നം കണ്ടു. ഒരു ചെടിയിൽ ഏഴു ധാന്യക്ക
തിരുകൾ വളരുന്നതായിരുന്നു ഫറവോൻ
കണ്ടത്. ആരോഗ്യമുള്ളതും ധാന്യം നിറഞ്ഞതു
മായിരുന്നു ആ കതിരുകൾ. 6ഏഴു കതിരുകൾ
കൂടി പൊട്ടി മുളയ്ക്കുന്നതായും ഫറവോൻ
പിന്നീടു കണ്ടു. എന്നാലവ മെലിഞ്ഞവയും
ചൂടുകാറ്റേറ്റു കരിഞ്ഞവയുമായിരുന്നു. 7മെലി
ഞ്ഞ ധാന്യക്കതിരുകൾ നിറഞ്ഞ ധാന്യക്കതിരു
കളെ വിഴുങ്ങി. അപ്പോൾ ഞെട്ടിയുണർന്ന
ഫറവോന് അതൊരു സ്വപ്നം മാത്രമായിരു
ന്നെന്നു മനസ്സിലായി. 8പിറ്റേന്നു രാവിലെ ഈ
സ്വപ്നത്തെപ്പറ്റിയോർത്ത് ഫറവോൻ വ്യാകു
ലനായി. അതിനാലദ്ദേഹം ഈജിപ്തിലെ
എല്ലാ മാന്ത്രികർക്കും ജ്ഞാനികൾക്കും ആള
യച്ചു. ഫറവോൻ തൻെറ സ്വപ്നങ്ങൾ അവരെ
പറഞ്ഞു കേൾപ്പിച്ചു. എന്നാൽ അവർക്കാർക്കും
അവ വ്യാഖ്യാനിക്കാൻ കഴിഞ്ഞില്ല.

### യോസേഫിനെപ്പറ്റി ഭൃത്യൻ ഫറവോനോടു പറയുന്നു

9അപ്പോൾ വീഞ്ഞുവിളമ്പുകാരൻ, യോസേ
ഫിനെ ഓർമ്മിക്കുകയും ഫറവോനോടു പറയു
കയും ചെയ്തു, "എനിക്കു സംഭവിച്ച ചിലതു
ഞാനിപ്പോൾ ഓർക്കുന്നു. 10എന്നോടും റൊട്ടി
ക്കാരനോടും കോപിച്ച് അങ്ങ് ഒരിക്കൽ
ഞങ്ങളെ തടവിലിട്ടു. 11ഒരു രാത്രി ഞാനും
അവനും ഓരോ സ്വപ്നം കണ്ടു. ഓരോ
സ്വപ്നത്തിനും വ്യത്യസ്ത അർത്ഥമായിരുന്നു.
12തടവറയിൽ ഒരു എബ്രായക്കാരനായ ചെറുപ്പ
ക്കാരനുണ്ടായിരുന്നു. അംഗരക്ഷകപ്രമാണി
യുടെ ഭൃത്യനായിരുന്നു അയാൾ. ഞങ്ങൾ
സ്വപ്നത്തെപ്പറ്റി അവനോടു പറയുകയും
അവനതിനർത്ഥം വിശദീകരിക്കുകയും ചെ
യ്തു. അവൻ ഓരോ സ്വപ്നത്തിൻെറയും
അർത്ഥം ഞങ്ങൾക്കു പറഞ്ഞുതന്നു. 13അവൻ
പറഞ്ഞതൊക്കെ യാഥാർത്ഥ്യമാവുകയും ചെ
യ്തു. ഞാൻ സ്വതന്ത്രനാക്കപ്പെടുമെന്നും എനി
ക്കു തൊഴിൽ തിരിച്ചുകിട്ടുമെന്നും അവൻ പറ
ഞ്ഞു. റൊട്ടിക്കാരൻ തൂക്കിലേറ്റപ്പെടുമെന്നും
അവൻ പറഞ്ഞു. സംഭവിച്ചത് അങ്ങനെ തന്നെ
യായിരുന്നു!"

### സ്വപ്നം വ്യാഖ്യാനിക്കാൻ യോസേഫിനെ വിളിക്കുന്നു

14അതിനാൽ ഫറവോൻ യോസേഫിനെ തട
വറയിൽനിന്നും വരുത്തി. കാവൽക്കാർ വേഗം

യോസേഫിനെ പുറത്തു കൊണ്ടു വന്നു.
അയാളെ ക്ഷൗരം ചെയ്യിച്ച് പുതിയ വസ്ത്ര
ങ്ങൾ ധരിപ്പിച്ചു. എന്നിട്ടവൻ ഫറവോൻെറയ
ടുത്തേക്കുപോയി. 15ഫറവോൻ യോസേഫി
നോടു പറഞ്ഞു, "ഞാനൊരു സ്വപ്നം കണ്ടു.
എന്നാൽ ആർക്കും ആ സ്വപ്നം വിശദീകരി
ക്കാനായില്ല. ഒരു സ്വപ്നത്തെക്കുറിച്ചു കേട്ടാൽ
നിനക്കതു വ്യാഖ്യാനിക്കാനുള്ള കഴിവുണ്ടെന്നു
നിന്നെക്കുറിച്ച് ഞാൻ കേട്ടിരിക്കുന്നു."

16യോസേഫ് പറഞ്ഞു, "എനിക്കാവില്ല!
പക്ഷേ ദൈവത്തിന് അങ്ങയുടെ സ്വപ്നം
വ്യാഖ്യാനിക്കാനായേക്കും ഫറവോൻ!"

17അപ്പോൾ ഫറവോൻ യോസേഫിനോടു
പറഞ്ഞു, "സ്വപ്നത്തിൽ ഞാൻ നൈൽനദീ
തീരത്തു നിൽക്കുകയായിരുന്നു. 18അപ്പോൾ
ഏഴു പശുക്കൾ വെള്ളത്തിൽനിന്നു കയറിവന്ന്
അവിടെ പുല്ലു തിന്നാൻ തുടങ്ങി. അവ ആരോ
ഗ്യവും ഭംഗിയുമുള്ള പശുക്കളായിരുന്നു. 19അ
തിനുശേഷം ഏഴു പശുക്കൾകൂടി നദിയിൽ
നിന്നു കയറിവരുന്നതു ഞാൻ കണ്ടു. എന്നാൽ
അവ മെലിഞ്ഞവയും കണ്ടാൽ രോഗം പിടിച്ച
പോലെയുമായിരുന്നു. ഈജിപ്തിലെവിടെ
യും ഞാൻ കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും മോശ
മായ പശുക്കളായിരുന്നു അവ. 20അനന്തരം ഈ
മെലിഞ്ഞ ഏഴു പശുക്കളും ആരോഗ്യമുള്ള
ആദ്യത്തെ പശുക്കളെ തിന്നു! 21എന്നിട്ടും അവ
മെലിഞ്ഞു തന്നെയിരുന്നു. എന്നിട്ടും അവ
എന്തെങ്കിലും തിന്നതായി എനിക്കു പറയാനാ
യില്ല. അവ ആരംഭത്തിലേതു പോലെതന്നെ
മെലിഞ്ഞും ക്ഷീണിച്ചുമിരുന്നു. അപ്പോൾ
ഞാൻ ഉണർന്നു. 22"അടുത്ത സ്വപ്നത്തിൽ
ഒരു ചെടിയിൽനിന്നും ഏഴു ധാന്യക്കതിരുകൾ
മുളയ്ക്കുന്നതായാണ് ഞാൻ കണ്ടത്. ആരോ
ഗ്യമുള്ളതും ധാന്യസമൃദ്ധവുമായ കതിർ.
23അതിനുശേഷം ഏഴു കതിർകൂടി പൊട്ടി മുള
ച്ചു. എന്നാലവ ശോഷിച്ചവയും ചൂടു കാറ്റിൽ
ഉണങ്ങിയവയുമായിരുന്നു. 24അനന്തരം ശോ
ഷിച്ച കതിരുകൾ ആരോഗ്യമുള്ള ഏഴു കതിരുക
ളെയും തിന്നു.

"ഈ സ്വപ്നങ്ങളെപ്പറ്റി ഞാനെൻെറ മന്ത്ര
വാദികളോടും ജ്ഞാനികളോടുമൊക്കെ പറ
ഞ്ഞു. എന്നാൽ ആ സ്വപ്നങ്ങൾ എനിക്കു
വിശദീകരിച്ചു തരാൻ അവർക്കാർക്കും സാധി
ച്ചില്ല. യഥാർത്ഥത്തിൽ അവയുടെ അർത്ഥ
മെന്താണ്?"

### യോസേഫ് സ്വപ്നം വിശദീകരിക്കുന്നു

25അനന്തരം യോസേഫ് ഫറവോനോടു പറ
ഞ്ഞു, "ഈ രണ്ടു സ്വപ്നങ്ങളും ഒരേ കാര്യ
ത്തെപ്പറ്റിയുള്ളവയാണ്. ഇനിയെന്താണുടനെ
സംഭവിക്കാൻ പോകുന്നതെന്ന് ദൈവമാണ്
അങ്ങയോടു പറയുന്നത്. 26യഥാർത്ഥത്തിൽ
രണ്ടു സ്വപ്നങ്ങൾക്കും ഒരേ അർത്ഥമാണ്. ഏഴു
നല്ല പശുക്കളും ഏഴു നല്ല കതിരുകളും ഏഴു
നല്ല വർഷങ്ങളെയാണ് കുറിയ്ക്കുന്നത്. 27മെലി
ഞ്ഞ് രോഗാതുരമായ ഏഴു പശുക്കളും കട്ടികു
റഞ്ഞ ഏഴു കതിർക്കുലകളും സൂചിപ്പിക്കുന്നത്
ഇവിടെ ഏഴു വർഷക്കാലം പട്ടിണിയുണ്ടാ
കുമെന്നുമാണ്. ഏഴു നല്ല വർഷങ്ങൾക്കു ശേഷം
ഏഴു ചീത്ത വർഷങ്ങളുണ്ടാകും. 28ഉടൻതന്നെ
എന്താണുണ്ടാകാൻ പോകുന്നതെന്ന് ദൈവം
അങ്ങയ്ക്കു കാട്ടിത്തന്നതാണിത്. ഞാൻ അങ്ങ
യോടു പറഞ്ഞതു പോലെതന്നെ ദൈവം ഇതെ
ല്ലാം സംഭവിപ്പിക്കും. 29ഏഴു വർഷക്കാലത്തേ
ക്കു ഈജിപ്തിൽ ഭക്ഷണസമൃദ്ധിയായിരിക്കും.
30പക്ഷേ തുടർന്നുള്ള ഏഴു വർഷക്കാലം ക്ഷാമ
മായിരിക്കും. തങ്ങൾക്കുമുമ്പുണ്ടായിരുന്ന ഭക്ഷ
ണസമൃദ്ധിയെ ഈജിപ്തുകാർ മറക്കുകപോ
ലും ചെയ്യും. കൊടുംവരൾച്ച രാജ്യത്തെ നശി
പ്പിക്കും. 31ആളുകൾ സമൃദ്ധിയെ പൂർണ്ണമായും
മറക്കും.

32"ഫറവോൻ, ഒരേ കാര്യത്തെപ്പറ്റി അങ്ങ
യ്ക്കു രണ്ടു സ്വപ്നങ്ങളുണ്ടായി. കാരണമെ
ന്തെന്നോ? ഇതു സംഭവിക്കുകതന്നെ ചെയ്യു
മെന്ന് അങ്ങയെ ബോദ്ധ്യപ്പെടുത്താൻ ദൈവം
ചെയ്തതാണിത്. അവൻ അതു നടപ്പാക്കുകയും
ചെയ്യും! 33അതിനാൽ ഫറവോൻ, അങ്ങ് ജ്ഞാ
നിയും ബുദ്ധിമാനുമായ ഒരാളെ ഈജിപ്തി
ൻെറ ചുമതല ഏല്പിക്കണം. 34ജനങ്ങളിൽ
നിന്നും ആഹാരപദാർത്ഥങ്ങൾ ശേഖരിക്കാനും
കുറേപ്പേരെ നിയമിക്കണം. സമൃദ്ധിയുടെ കാല
ത്ത് ഓരോരുത്തരും തങ്ങൾ കൊയ്യുന്ന ഭക്ഷണ
ധാന്യത്തിൻെറ അഞ്ചിലൊന്ന് അവരെ ഏല്പി
ക്കണം. 35അങ്ങനെ അവർ സമൃദ്ധിയുടെ ഏഴു
കൊല്ലങ്ങളിൽ ധാരാളം ഭക്ഷണം സമാഹ രിക്കും.
അവ ആവശ്യമായി വരുന്നത്ര കാലം നഗരങ്ങ
ളിൽ സൂക്ഷിക്കും. ഫറവോൻ, അങ്ങനെ ആ
ഭക്ഷണപദാർത്ഥങ്ങൾ മുഴുവൻ അങ്ങയുടെ
അധീനതയിലാകും. 36അപ്പോൾ പട്ടിണിയുടെ
ഏഴു വർഷങ്ങളിൽ ഈജിപ്തിൽ ആവശ്യ
ത്തിനു ഭക്ഷണമുണ്ടാവും. വരൾച്ച ഈജിപ്തി
നെ നശിപ്പിക്കുകയുമില്ല."

37ഫറവോന് ഇതു നല്ലൊരാശയമാണെന്നു
തോന്നി. എല്ലാ ഉദ്യോഗസ്ഥന്മാരും അതംഗീക
രിക്കുകയും ചെയ്തു. 38അനന്തരം ഫറവോൻ
അവരോടു പറഞ്ഞു, "യോസേഫിനേക്കാൾ
മിടുക്കനായ ഒരാളെ ഇതിനു തെരഞ്ഞെടുക്കാൻ
നമുക്കാകുമെന്ന് എനിക്കു തോന്നുന്നില്ല!
അവനെ ജ്ഞാനിയാക്കുന്നത് അവനിലുള്ള
ദൈവത്തിൻെറ ആത്മാവാണ്!"

39അതിനാൽ ഫറവോൻ യോസേഫിനോടു
പറഞ്ഞു, "ദൈവം നിനക്ക് ഇതെല്ലാം കാട്ടിത്ത
ന്നതിനാൽ നീ തന്നെയാണ് ഏറ്റവും ജ്ഞാനി
യായവൻ. 40നിന്നെ ഞാൻ ഈ രാജ്യത്തിൻെറ
ചുമതല ഏല്പിക്കുകയും ജനങ്ങൾ നിൻെറ കല്പ
നകൾ അനുസരിക്കുകയും ചെയ്യും. നിന്നെ
ക്കാൾ ശക്തൻ ഞാൻ മാത്രമായിരിക്കും."

41യോസേഫിനെ ഫറവോൻ മേലധികാരി
യായി നിയമിച്ച ചടങ്ങ് വിശേഷപ്പെട്ട ഒന്നാ
യിരുന്നു. ഫറവോൻ യോസേഫിനോടു പറ
ഞ്ഞു, "ഇപ്പോൾ ഞാൻ നിന്നെ മുഴുവൻ ഈജി
പ്തുരാജ്യത്തിൻെറയും ഗവർണ്ണറായി നിയമി
ക്കുന്നു." 42അനന്തരം ഫറവോൻ അവനെ മുദ്ര
മോതിരം അണിയിച്ചു. നേർമയേറിയ പട്ടുവ
സ്ത്രങ്ങൾ ഫറവോൻ നൽകി. അവൻെറ
കഴുത്തിൽ സ്വർണ്ണമാലയും ചാർത്തി. 43ഫറ
വോൻ യോസേഫിനെ രണ്ടാം രഥത്തിൽ
കയറ്റി നഗരപ്രദക്ഷിണം നടത്തി. പ്രത്യേക
അംഗരക്ഷകർ യോസേഫിനു മുമ്പിൽ നടന്ന്
ജനങ്ങളോടു പറഞ്ഞു, "യോസേഫിനു
മുമ്പിൽ മുട്ടുമടക്കി വന്ദിപ്പിൻ."

അങ്ങനെ യോസേഫ് ഈജിപ്തിൻെറ മുഴു
വൻ ഗവർണ്ണറായി. 44ഫറവോൻ അവനോടു
പറഞ്ഞു, "ഞാൻ ഫറവോൻ ആകുന്നു. അതി
നാൽ എനിക്കു തോന്നുന്നതു ഞാൻ ചെയ്യും.
പക്ഷേ നിൻെറ അനുവാദമില്ലാതെ ഒരു ഈജി
പ്തുകാരനും കൈ ഉയർത്തുകയോ കാല് അന
ക്കുകയോ ചെയ്കയില്ല."

45ഫറവോൻ യോസേഫിന് മറ്റൊരു പേരു
കൂടി നൽകി. സാപ്നത്ത്പനേഹ്. ആസ്ന
ത്ത് എന്ന ഒരു ഭാര്യയെക്കൂടി ഫറവോൻ യോ
സേഫിനു നൽകി. ഓൻനഗരത്തിലെ പുരോ
ഹിതനായ പോത്തിഫേറയുടെ പുത്രിയായി
രുന്നു അവൾ. അങ്ങനെ യോസേഫ് ഈജി
പ്തിന്റെ മുഴുവൻ ഗവർണ്ണറായിത്തീർന്നു.
46ഈജിപ്തിലെ രാജാവിനു വേണ്ടി യോ
സേഫ് ജോലി ചെയ്യാൻ തുടങ്ങിയത് മുപ്പതാം
വയസ്സിലായിരുന്നു. യോസേഫ് ഈജിപ്തിലാ
കമാനം സഞ്ചരിച്ചു. 47സമൃദ്ധിയുടെ ഏഴു വർ
ഷക്കാലം ഈജിപ്തിലെ വിളവ് വളരെ വർദ്ധി
ച്ചു. 48സമൃദ്ധിയുടെ ഏഴു വർഷങ്ങളിൽ ഈജി
പ്തിൽ ഉല്പാദിപ്പിച്ച മുഴുവൻ ധാന്യവും ശേഖ
രിച്ച് യോസേഫ് പട്ടണങ്ങളിൽ സംഭരിച്ചു.
നഗരങ്ങൾക്കു സമീപമുള്ള വയലുകളിൽ വിള
ഞ്ഞ ധാന്യം ഓരോ നഗരത്തിലുമെന്നവണ്ണം
യോസേഫ് സംഭരിച്ചു. 49യോസേഫ് വളരെ
യധികം ധാന്യം സംഭരിച്ചു. കടലിലെ മണൽ
പോലെ അളക്കാനാവത്തത്ര ധാന്യമുണ്ടായി
രുന്നു.
50ആസ്നത്ത് ആയിരുന്നു യോസേഫിന്റെ
ഭാര്യ. ഓനിലെ പുരോഹിതൻ പോത്തിഫേറ
യുടെ പുത്രി. പട്ടിണിയുടെ ആദ്യവർഷം വന്ന
പ്പോൾ അവർക്ക് രണ്ടു പുത്രന്മാരുണ്ടായി.
51മൂത്തവന് മനശ്ശെ എന്നു പേരിട്ടു. “എനി
ക്കുണ്ടായിരുന്ന എല്ലാ കുഴപ്പങ്ങളും എന്റെ
പിതാവിന്റെ വസതിയെപ്പറ്റിയുമുള്ള എല്ലാം
മറക്കാൻ ദൈവം എനിക്കവസരമുണ്ടാക്കി.”
അതിനാലാണ് കുട്ടിക്ക് ആ പേരു നൽകിയ
തെന്നു യോസേഫ് പറഞ്ഞു 52രണ്ടാമത്തെ
പുത്രന് എഫ്രയീം എന്നു പേരിട്ടു. യോസേഫ്
പറഞ്ഞു, “എന്റെ കഷ്ടതകളുടെ ദേശത്ത്
ഫലങ്ങളെ പുറപ്പെടുവിക്കുന്നവനാകാൻ ദൈ
വം എന്നെ സഹായിച്ചു.” അതിനാലാണ് യോ
സേഫ് രണ്ടാം പുത്രന് ആ പേരു നൽകിയത്.

## പട്ടിണിക്കാലാരംഭം

53ഏഴു വർഷക്കാലം ജനങ്ങൾക്ക് ആഹാരം
സമൃദ്ധമായുണ്ടായി. എന്നാൽ ആ വർഷങ്ങൾ
കഴിഞ്ഞു. 54പട്ടിണിയുടെ ഏഴു വർഷങ്ങൾ
ആരംഭിച്ചു. യോസേഫ് പറഞ്ഞതുപോലെ
തന്നെ. ആ പ്രദേശത്തെ ഏതൊരു രാജ്യത്തും
ഒരു ധാന്യവും വളർന്നില്ല. പക്ഷേ യോസേഫ്
ഭക്ഷണം ശേഖരിച്ചു വച്ചതുകൊണ്ട് ഈജിപ്തു
കാർക്കു ഭക്ഷിക്കുവാൻ ആവശ്യത്തിനു ഭക്ഷണം
ഉണ്ടായിരുന്നു. 55ക്ഷാമം ആരംഭിച്ചപ്പോൾ ജന
ങ്ങൾ ഫറവോനോടു ഭക്ഷണം ആവശ്യപ്പെട്ടു.
ഫറവോൻ ഈജിപ്തുകാരോടു പറഞ്ഞു,
“എന്താണു ചെയ്യേണ്ടതെന്ന് യോസേഫി
നോടു ചെന്നു ചോദിക്കുക.”
56എല്ലായിടവും കൊടും ക്ഷാമമായിരുന്ന
തിനാൽ യോസേഫ് ഗുദാമുകളിൽനിന്നും ജന
ങ്ങൾക്കു ധാന്യം വിതരണം ചെയ്തു. സംഭ
രിച്ചു വയ്ക്കപ്പെട്ട ധാന്യങ്ങൾ യോസേഫ് ജന
ങ്ങൾക്കു വിറ്റു. ഈജിപ്തിനെ അത്രത്തോളം
ക്ഷാമം ബാധിച്ചിരുന്നു. 57ഭൂമിയിൽ മുഴുവൻ
ക്ഷാമം ബാധിച്ചു! അതിനാൽ ഈജിപ്തിനു
ചുറ്റുമുള്ള രാജ്യക്കാരെല്ലാം ഭക്ഷണം വാങ്ങാൻ
ഈജിപ്തിൽ വന്നു.

## സ്വപ്നങ്ങൾ യാഥാർത്ഥ്യമാവുന്നു

42 കനാനിലും ക്ഷാമം രൂക്ഷമായിരുന്നു.
പക്ഷേ ഈജിപ്തിൽ ധാരാളം ധാന്യമു
ണ്ടെന്ന് യാക്കോബ് അറിഞ്ഞു. അതിനാൽ
യാക്കോബ് തന്റെ പുത്രന്മാരോടു പറഞ്ഞു,
“നമ്മൾ എന്തിനാണിവിടെ നിഷ്ക്രിയരായിരി
ക്കുന്നത്? 2ഈജിപ്തിൽ വിൽക്കാൻ മാത്രം
ധാന്യമുണ്ടെന്നു ഞാനറിയുന്നു. അതിനാൽ
നമുക്കവിടെ ചെന്നു ധാന്യം വാങ്ങാം. അങ്ങനെ
നമുക്കു മരിക്കാതെ ജീവിക്കാം!”
3അതിനാൽ യോസേഫിന്റെ സഹോദരന്മാ
രിൽ പത്തുപേർ ധാന്യം വാങ്ങാൻ ഈജിപ്തി
ലേക്കു പോയി. 4യാക്കോബ് ബെന്യാമീനെ
മാത്രം അയച്ചില്ല. (യോസേഫിന്റെ യഥാ
ർത്ഥ സഹോദരൻ ബെന്യാമീനായിരുന്നു.)
ബെന്യാമീന് എന്തെങ്കിലും ദോഷം വന്നേ
ക്കുമോ എന്ന് യാക്കോബ് ഭയന്നു.
5കനാനിൽ ക്ഷാമം രൂക്ഷമായിരുന്നതിനാൽ
ധാരാളം പേർ അവിടെനിന്നും ഭക്ഷണം
വാങ്ങാൻ ഈജിപ്തിലേക്കു പോയി. യിസ്രാ
യേലിന്റെ പുത്രന്മാരും അവരോടൊപ്പമുണ്ടാ
യിരുന്നു.
6യോസേഫായിരുന്നു ആ സമയം ഈജി
പ്തിലെ ഗവർണ്ണർ. ഭക്ഷണം വാങ്ങാൻ പുറമേ
നിന്നു വന്നിരുന്നവർക്ക് അതു വിൽക്കുന്നതും
യോസേഫായിരുന്നു. അതിനാൽ യോസേഫി
ന്റെ സഹോദരന്മാരും അവന്റെ മുമ്പിൽ വന്ന്
നമസ്കരിച്ചു. 7യോസേഫ് തന്റെ സഹോദര
ന്മാരെ കണ്ടപ്പോൾത്തന്നെ അവരെ തിരിച്ചറി
ഞ്ഞു. എങ്കിലും അപരിചിതരോടെന്നപോലെ
അയാൾ അവരോടു പെരുമാറി. അവൻ അവ
രോടു പരുഷമായി സംസാരിച്ചു. അവൻ
ചോദിച്ചു, “നിങ്ങൾ എവിടെനിന്നും വരുന്നു?”
സഹോദരന്മാർ പറഞ്ഞു, “ഞങ്ങൾ കനാ
നിൽനിന്നും വന്നവരാണ്. ധാന്യം വാങ്ങാനാ
ണ് ഞങ്ങളിവിടെ വന്നത്.”
8ഇവർ തന്റെ സഹോദരന്മാരാണെന്ന്
യോസേഫ് അറിഞ്ഞു. പക്ഷേ അവൻ ആരാ
ണെന്ന് അവർ അറിഞ്ഞിരുന്നില്ല. 9താൻ തന്റെ
സഹോദരന്മാരെപ്പറ്റി കണ്ടിരുന്ന സ്വപ്നങ്ങൾ
യോസേഫ് ഓർമ്മിക്കുകയും ചെയ്തു.

## യോസേഫ് സഹോദരന്മാരെ ചാരന്മാരെന്നു വിളിക്കുന്നു

യോസേഫ് തന്റെ സഹോദരന്മാരോടു പറ
ഞ്ഞു, “നിങ്ങൾ ഭക്ഷണം വാങ്ങാൻ വന്നവരല്ല!
നിങ്ങൾ ചാരന്മാരാണ്. ഞങ്ങളുടെ ദൗർബ്ബല്യം
മനസ്സിലാക്കാനാണു നിങ്ങൾ വന്നിരിക്കു
ന്നത്.”
10പക്ഷേ സഹോദരന്മാർ പറഞ്ഞു, “അല്ല,
പ്രഭോ! ഞങ്ങൾ അങ്ങയുടെ ഭൃത്യന്മാരായാണു
വന്നത്. ഭക്ഷണം വാങ്ങാൻ വേണ്ടി മാത്രമാണ്
ഞങ്ങൾ വന്നത്. 11ഞങ്ങളെല്ലാം സഹോദര
ന്മാരും ഒരേ പിതാവിന്റെ മക്കളുമാണ്. ഞങ്ങൾ
സത്യസന്ധരാണ്. ഞങ്ങൾ ഭക്ഷണത്തിനു
വേണ്ടി മാത്രം വന്നവരാണ്.”
12അപ്പോൾ യോസേഫ് അവരോടു പറ
ഞ്ഞു, “അല്ല! ഞങ്ങളുടെ ദൗർബ്ബല്യം അറി
യാൻ വന്നവരാണ് നിങ്ങൾ.”
13സഹോദരന്മാർ പറഞ്ഞു, “അല്ല! ഞങ്ങൾ
സഹോദരന്മാരാണ്. ഞങ്ങൾ പന്ത്രണ്ട് സഹോ
ദരന്മാരാണ്. ഞങ്ങൾ ഒരപ്പന്റെ മക്കളാണ്.
ഞങ്ങളുടെ ഇളയ സഹോദരൻ വീട്ടിൽ പിതാ
വിനോടൊത്തിരിക്കുകയാണ്. ഒരു സഹോദരൻ
വർഷങ്ങൾക്കു മുമ്പ് മരിച്ചു. ഞങ്ങൾ അങ്ങ
യുടെ മുമ്പിൽ ദാസന്മാരാണ്. ഞങ്ങൾ കനാൻ
ദേശത്തുനിന്നും വന്നവരാണ്.”

14പക്ഷേ യോസേഫ് അവരോടു പറഞ്ഞു,
“അല്ല! ഞാൻ പറഞ്ഞതു ശരിയാണെന്നു ഞാൻ
കാണുന്നു. നിങ്ങൾ ചാരന്മാരാണ്. 15പക്ഷേ
നിങ്ങൾ പറയുന്നതു സത്യമാണെന്നു തെളിയി
ക്കാൻ നിങ്ങൾക്കു ഞാൻ അവസരം തരാം.
നിങ്ങളുടെ ഏറ്റവും ഇളയസഹോദരൻ ഇവി
ടെയെത്തും വരെ നിങ്ങളെ പോകാനനുവദി
ക്കില്ലെന്ന് ഫറവോന്റെ നാമത്തിൽ ഞാൻ
സത്യം ചെയ്യുന്നു. 16നിങ്ങളിലൊരാൾ പോയി
ഇളയസഹോദരനെ എന്റെ മുമ്പിൽ കൊണ്ടു
വരാൻ ഞാൻ അനുവദിക്കാം. അതുവരെ
ബാക്കിയുള്ളവർ തടവറയിൽ കിടക്കണം.
നിങ്ങൾ പറയുന്നതു സത്യമാണോ എന്നറിയ
ണമല്ലോ. പക്ഷേ ഞാൻ കരുതുന്നത് നിങ്ങൾ
ചാരന്മാരാണെന്നു തന്നെയാണ്.” 17അനന്തരം
യോസേഫ് അവരെ തടവറയിൽ മൂന്നുദിവസം
പാർപ്പിച്ചു.

## ശിമെയോനെ ജാമ്യം നിർത്തുന്നു

18മൂന്നു ദിവസങ്ങൾക്കു ശേഷം യോസേഫ്
അവരോടു പറഞ്ഞു, “ഞാൻ ദൈവഭയമുള്ള
ഒരുവനാണ്! ജീവരക്ഷയ്ക്ക് ഇങ്ങനെ ചെയ്യുക.
19നിങ്ങൾ സത്യസന്ധരാണെങ്കിൽ അതു തെളി
യിക്കാൻ നിങ്ങളിൽ ഒരാൾ തടവറയിൽ കിട
ക്കട്ടെ. മറ്റുള്ളവർക്ക് നിങ്ങൾ വാങ്ങിയ ധാന്യം
എടുത്തുകൊണ്ട് ഭക്ഷണമില്ലാതിരിക്കുന്ന നിങ്ങ
ളുടെ കുടുംബങ്ങളിലേക്കു മടങ്ങിപ്പോകാം.
20പക്ഷേ നിങ്ങൾ പോയി നിങ്ങളുടെ ഇളയ
സഹോദരനേയും കൂട്ടി മടങ്ങിവരണം.
അപ്പോൾ നിങ്ങൾ സത്യമാണു പറഞ്ഞതെന്ന്
എനിക്കു ബോധ്യമാകും, നിങ്ങൾക്കു മരിക്കേ
ണ്ടിവരികയുമില്ല.”

സഹോദരന്മാർ അതു സമ്മതിച്ചു. 21അവർ
പരസ്പരം പറഞ്ഞു, “നമ്മൾ നമ്മുടെ ഇളയ
സഹോദരൻ യോസേഫിനോടു ചെയ്തതി
നുള്ള അനന്തരഫലങ്ങളാണ് നാം അനുഭവിച്ചു
കൊണ്ടിരിക്കുന്നത്. അവന്റെ മനോവേദന
നാം കണ്ടു. തന്നെ രക്ഷിക്കാൻ അവൻ നമ്മോ
ടു യാചിച്ചു. എന്നാൽ നാം അത് നിരസിച്ചു.
അതു കൊണ്ടാണു നാം ഈ കുഴപ്പത്തിൽ വന്നു
പെട്ടത്.”

22അപ്പോൾ രൂബേൻ അവരോടു പറഞ്ഞു,
“ആ കുട്ടിയെ ഉപദ്രവിക്കരുതെന്ന് ഞാൻ നി
ങ്ങളോടു പറഞ്ഞതാണ്. എന്നാൽ നിങ്ങൾ അതു
കേൾക്കാൻ കൂടി കൂട്ടാക്കിയില്ല. അതിനാലി
പ്പോൾ അവന്റെ മരണത്തിനു നാം ശിക്ഷിക്ക
പ്പെടുകയാണ്.”

23യോസേഫ് ഒരു ദ്വിഭാഷി മുഖാന്തിരമാ
യിരുന്നു സഹോദരന്മാരോടു സംസാരിച്ചിരു
ന്നത്. അതിനാൽ തങ്ങളുടെ ഭാഷ യോസേഫ്
മനസ്സിലാക്കിയിരുന്നുവെന്ന് അവർക്കറിയില്ലാ
യിരുന്നു. പക്ഷേ അവർ പറഞ്ഞതെല്ലാം യോ
സേഫ് കേൾക്കുകയും മനസ്സിലാക്കുകയും
ചെയ്തു. 24അവരുടെ വാക്കുകൾ യോസേ
ഫിനെ വേദനിപ്പിച്ചു. അതിനാൽ യോസേഫ്
അവരെ വിട്ട് മാറിയിരുന്നു കരഞ്ഞു. കുറച്ചു
സമയത്തിനു ശേഷം അയാൾ അവരുടെയടു
ത്തേക്കു മടങ്ങിപ്പോയി. അവൻ, സഹോദരന്മാ
രിലൊരുവനായ ശിമെയോനെ അവർ
കാൺകെ ബന്ധിച്ചു. 25അവരുടെ സഞ്ചിക
ളിൽ ധാന്യം നിറയ്ക്കാൻ യോസേഫ് ഭൃത്യന്മാ
രോടു പറഞ്ഞു. സഹോദരന്മാർ ധാന്യ
ത്തിന്റെ വില നൽകി. പക്ഷേ യോസേഫ്
ആ പണം കൈവശം വച്ചില്ല. അവരുടെ ധാന്യം
നിറച്ച സഞ്ചികളിൽ പണം തിരികെ വയ്ക്കാൻ
അവൻ തന്റെ ഭൃത്യന്മാരോട് ആജ്ഞാപിച്ചു.
അനന്തരം അവരുടെ മടക്കയാത്രക്ക് ആവശ്യമാ
യതെല്ലാം യോസേഫ് നൽകി.

26അങ്ങനെ സഹോദരന്മാർ ധാന്യങ്ങളെല്ലാം
കഴുതപ്പുറത്തു കയറ്റി മടങ്ങി. 27വഴിയിലൊ
രിടത്ത് അവർ രാത്രി കഴിച്ചു കൂട്ടാൻ തങ്ങി.
സഹോദരന്മാരിലൊരാൾ കഴുതയ്ക്കു കൊടു
ക്കാൻ തന്റെ ധാന്യസഞ്ചി തുറന്നു. അതിനു
ള്ളിൽ തന്റെ പണം ഇരിക്കുന്നത് അവൻ കണ്ടു!
28അവൻ അതു മറ്റു സഹോദരന്മാരോടു പറ
ഞ്ഞു, “ഇതാ! ധാന്യത്തിനു ഞാൻ കൊടുത്ത
പണം. ആരോ അതെന്റെ സഞ്ചിയിൽ തിരി
കെ വച്ചു!” സഹോദരന്മാർ വല്ലാതെ ഭയന്നു.
അവർ പരസ്പരം ചോദിച്ചു, “ദൈവം നമ്മോ
ടെന്തൊക്കെയാണു ചെയ്തിരിക്കുന്നത്?”

## യാക്കോബിനെ വിവരമറിയിക്കുന്നു

29സഹോദരന്മാർ കനാൻദേശത്തുള്ള തങ്ങ
ളുടെ പിതാവിന്റെയടുത്തേക്കു മടങ്ങി. സംഭ
വിച്ചതെല്ലാം അവർ യാക്കോബിനോടു പറ
ഞ്ഞു. 30അവർ പറഞ്ഞു, “ആ രാജ്യത്തെ ഗവർ
ണ്ണർ ഞങ്ങളോടു പരുഷമായി സംസാരിച്ചു.
ഞങ്ങൾ ചാരന്മാരാണെന്ന് അദ്ദേഹം കരുതി!
31പക്ഷേ, ഞങ്ങൾ ചാരന്മാരല്ലെന്നും വിശ്വ
സ്തരാണെന്നും ഞങ്ങൾ അദ്ദേഹത്തോടു പറ
ഞ്ഞു! 32ഞങ്ങൾ പന്ത്രണ്ടു സഹോദരന്മാരു
ണ്ടെന്ന് ഞങ്ങൾ അദ്ദേഹത്തോടു പറഞ്ഞു.
ഞങ്ങളുടെ പിതാവിനെപ്പറ്റിയും മരണമടഞ്ഞ
സഹോദരനെപ്പറ്റിയും വീട്ടിലുള്ള ഇളയ
സഹോദരനെപ്പറ്റിയും ഞങ്ങൾ അദ്ദേഹ
ത്തോടു പറഞ്ഞു.

33“അപ്പോൾ ആ രാജ്യത്തെ ഗവർണ്ണർ ഞങ്ങ
ളോടു പറഞ്ഞു, ‘നിങ്ങൾ വിശ്വസ്തരാണെന്നു
തെളിയിക്കാൻ ഒരു മാർഗ്ഗമുണ്ട്: നിങ്ങൾ
സഹോദരന്മാരിലൊരുവനെ ഇവിടെ നിർ
ത്തുക. ധാന്യവുമായി വീട്ടിലേക്കു മടങ്ങുക.
34എന്നിട്ട് നിങ്ങളുടെ ഇളയസഹോദരനെ
എന്റെയടുത്തേക്കു കൊണ്ടുവരിക. നിങ്ങൾ
വിശ്വസ്തരാണോ അതോ ഞങ്ങളെ നശിപ്പി
ക്കാൻ ഏതെങ്കിലും സൈന്യം അയച്ചതാണോ
എന്ന് എനിക്കപ്പോൾ അറിയാം. നിങ്ങൾ സത്യ
മാണ് പറയുന്നതെങ്കിൽ നിങ്ങളുടെ സഹോദ
രനെ ഞാൻ തിരിച്ചു തരാം. അവനെ തിരിച്ചു
തരുന്നതിനോടൊപ്പം ഞങ്ങളുടെ രാജ്യത്തു
നിന്നും ധാന്യം വാങ്ങുന്നതിനുള്ള സ്വാതന്ത്ര്യ
വും ഞാൻ തരും.’”

35അപ്പോൾ സഹോദരന്മാർ ഓരോരുത്തരും
സഞ്ചിയിൽനിന്നും തങ്ങൾക്കുള്ള ധാന്യം പുറ
ത്തെടുക്കാൻ തുടങ്ങി. ഓരോരുത്തരുടെ സഞ്ചി
യിലും അവരവരുടെ പണസഞ്ചിയുമുണ്ടായി
രുന്നു. അതു കണ്ട സഹോദരന്മാരും അവരുടെ
പിതാവും ഭയന്നു പോയി.

36യാക്കോബ് അവരോടു പറഞ്ഞു, “എന്റെ
പുത്രന്മാരെ ഓരോരുത്തരെയായി എനിക്കു
നഷ്ടപ്പെടുത്താനാണോ നിങ്ങളുടെ ഭാവം?
യോസേഫ് പോയി, ശിമെയോൻ പോയി.
ഇപ്പോൾ നിങ്ങൾ ബെന്യാമീനെയും കൊണ്ടു
പോകാൻ ശ്രമിക്കുന്നു!”

37പക്ഷേ രൂബേൻ തന്റെ പിതാവിനോടു
പറഞ്ഞു, “ബെന്യാമീനെ ഞാൻ തിരികെ കൊ
ണ്ടുവന്നില്ലെങ്കിൽ അങ്ങയ്ക്ക് എന്റെ രണ്ടു
പുത്രന്മാരെയും കൊല്ലാം. എന്നെ വിശ്വസി
ക്കുക. ഞാൻ ബെന്യാമീനെ തിരികെ കൊണ്ടു

വരും. 38പക്ഷേ യാക്കോബ് പറഞ്ഞു, “നിങ്ങ
ളോടൊപ്പം വരാൻ ബെന്യാമീനെ ഞാൻ അനു
വദിക്കുകയില്ല. അവന്റെ സഹോദരൻ മരിച്ചു.
ഇനിയിപ്പോൾ എന്റെ ഭാര്യ റാഹേലിൽ അവ
ശേഷിക്കുന്ന ഏക പുത്രൻ ഇവനാണ്. ഈജി
പ്തിലേക്കു പോകുമ്പോൾ ഇവനെന്തെങ്കിലും
പറ്റിയാൽ അതെന്നെ ദു:ഖിച്ചു മരിക്കാനിട
യാക്കും. നിങ്ങൾ ദു:ഖിതനായ ഈ വയസ്സനെ
പാതാളത്തിലേക്കു തള്ളും.”

## ഈജിപ്തിലേക്കു പോകാൻ ബെന്യാമീനെ അനുവദിക്കുന്നു

43 ആ രാജ്യത്ത് ക്ഷാമം രൂക്ഷമായിരുന്നു.
2ഈജിപ്തിൽനിന്നും കൊണ്ടുവന്ന
ധാന്യം മുഴുവൻ ജനങ്ങൾ തിന്നുതീർത്തു.
ധാന്യം തീർന്നപ്പോൾ യാക്കോബ് പുത്രന്മാ
രോടു പറഞ്ഞു, “ഈജിപ്തിലേക്കു പോയി
കുറച്ചു ധാന്യങ്ങൾ കൂടി വാങ്ങിക്കൊണ്ടു
വരിക.”

3എന്നാൽ യെഹൂദാ യാക്കോബിനോടു പറ
ഞ്ഞു, “പക്ഷേ അവിടത്തെ ഗവർണ്ണർ ഞങ്ങളെ
താക്കീതു ചെയ്തിട്ടുണ്ട്. അദ്ദേഹം പറഞ്ഞു,
‘നിങ്ങളുടെ സഹോദരനെ എന്റെയടുത്തു
കൊണ്ടുവന്നില്ലെങ്കിൽ ഞാൻ നിങ്ങളോടു
സംസാരിക്കുകകൂടിയില്ല.’ 4ബെന്യാമീനെക്കൂടി
ഞങ്ങളോടൊത്തയച്ചാൽ ഞങ്ങൾ ചെന്നു
ധാന്യം വാങ്ങാം. 5അല്ലാത്തപക്ഷം ഞങ്ങൾ
പോകില്ല. അവനെക്കൂടാതെ ചെല്ലരുതെന്നാണ്
അയാൾ പറഞ്ഞിരിക്കുന്നത്.”

6യിസ്രായേൽ പറഞ്ഞു, “നിങ്ങൾക്കു മറ്റൊരു
സഹോദരൻ കൂടിയുണ്ടെന്ന് നിങ്ങളെന്തിനാ
ണയാളോടു പറഞ്ഞത്? എന്തിനാണിങ്ങനെ
എന്നെ നിങ്ങൾ ദ്രോഹിച്ചത്?”

7സഹോദരന്മാർ മറുപടി പറഞ്ഞു, “അയാൾ
ഒരുപാടു ചോദ്യങ്ങൾ ചോദിച്ചു. ഞങ്ങളെപ്പ
റ്റിയും ഞങ്ങളുടെ കുടുംബത്തെപ്പറ്റിയും അയാ
ൾക്ക് ഒരുപാട് അറിയണമായിരുന്നു. അയാൾ
ചോദിച്ചു, ‘നിങ്ങളുടെ അപ്പൻ ഇപ്പോഴും
ജീവിച്ചിരിക്കുന്നുണ്ടോ? വീട്ടിൽ നിങ്ങൾക്ക് ഒരു
സഹോദരൻ കൂടിയുണ്ടോ?’ ഞങ്ങൾ അയാ
ളുടെ ചോദ്യങ്ങൾക്ക് മറുപടി പറയുക മാത്രമേ
ചെയ്തുള്ളൂ. ഞങ്ങളുടെ സഹോദരനെ കൊ
ണ്ടുവരണമെന്ന് അയാൾ ആവശ്യപ്പെടുമെന്ന്
ഞങ്ങൾ കരുതിയതേയില്ല.”

8അനന്തരം യെഹൂദാ തന്റെ പിതാവായ
യിസ്രായേലിനോടു പറഞ്ഞു, “ബെന്യാമീൻ
എന്നോടൊപ്പം വരട്ടെ. ഞാനവനെ ശ്രദ്ധി
ച്ചോളാം. ധാന്യത്തിനായി ഞങ്ങൾ ഈജി
പ്തിൽ പോകട്ടെ. ഞങ്ങൾ പോയില്ലെങ്കിൽ
നമ്മുടെ കുട്ടികളടക്കം നാമെല്ലാം മരിക്കും. 9അ
വൻ സുരക്ഷിതനാണെന്ന് ഞാൻ ഉറപ്പു
വരുത്തിക്കൊള്ളാം. അവന്റെ കാര്യത്തിൽ
ഞാൻ ഉത്തരവാദിയായിരിക്കാം. അവനെ
ഞാൻ മടക്കി കൊണ്ടുവന്നില്ലെങ്കിൽ അങ്ങയ്ക്ക്
എന്നേക്കും എന്നെ പഴിക്കാം. 10പോകാൻ അങ്ങ്
ഞങ്ങളെ നേരത്തെ അനുവദിച്ചിരുന്നെങ്കിൽ
ഇതിനകം രണ്ടു തവണ ഞങ്ങൾ പോയിക്ക
ഴിഞ്ഞേനെ.”

11അപ്പോൾ അവരുടെ പിതാവായ യിസ്രാ
യേൽ പറഞ്ഞു, “ഇതു സത്യമെങ്കിൽ ബെന്യാ
മീനെ നിങ്ങൾ കൊണ്ടുപോകുക. പക്ഷേ ഗവർ
ണ്ണർക്ക് ഏതാനും കാഴ്ചവസ്തുക്കളും കൊണ്ടു
പോകുക. നമ്മുടെ നാട്ടിൽ ലഭ്യമായ എന്തെ
ങ്കിലും സംഘടിപ്പിക്കുക. കുറച്ചു സുഗന്ധപ്പ
ശയും കുറച്ചു തേനും സാമ്പ്രാണിയും മൂരും
ബോടൻ അണ്ടിയും ബദാമും എടുത്തുകൊ
ള്ളുക. 12ഇത്തവണ ഇരട്ടി പണവും കരുതുക.
നിങ്ങൾ കൊടുത്തിട്ടും കഴിഞ്ഞ പ്രാവശ്യം
നിങ്ങൾക്കു മടക്കിക്കിട്ടിയ പണവും എടുക്കുക.
അത് ഗവർണ്ണർക്ക് ഒരു പിശകു പറ്റിയതാകാം.
13ബെന്യാമീനെയും കൂട്ടി അയാളുടെയടുത്തേ
ക്കു മടങ്ങുക. 14നിങ്ങൾ ഗവർണ്ണർക്ക് മുമ്പിൽ
നിൽക്കുമ്പോൾ നിങ്ങളെ സഹായിക്കാൻ ഞാൻ
സർവ്വശക്തനായ ദൈവത്തോടു പ്രാർത്ഥി
ക്കാം. ബെന്യാമീനും ശിമെയോനും സുരക്ഷിത
രായി മടങ്ങിയെത്താനാണ് എന്റെ പ്രാർ
ത്ഥന. അല്ലെങ്കിൽ പുത്രനഷ്ടത്തിൽ ഞാൻ
വീണ്ടും ദു:ഖിക്കും.”

15അതിനാൽ ആ സഹോദരന്മാർ ഗവർണ്ണർ
ക്കുള്ള കാഴ്ചവസ്തുക്കളെടുത്തു. ആദ്യതവണ
എടുത്തതിന്റെ ഇരട്ടി പണവുമെടുത്തു. ഇത്ത
വണ ബെന്യാമീനും സഹോദരന്മാരോടൊത്ത്
ഈജിപ്തിലേക്കു പോയി.

## യോസേഫിന്റെ വീട്ടിലേക്ക് സഹോദരന്മാർ ക്ഷണിക്കപ്പെടുന്നു

16ഈജിപ്തിൽ യോസേഫ് ബെന്യാമീനെ
അവരോടൊപ്പം കണ്ടു. യോസേഫ് തന്റെ ഭൃത്യ
നോടു പറഞ്ഞു, “അവരെ എന്റെ ഭവനത്തി
ലേക്കു ക്ഷണിക്കുക. ഒരു മൃഗത്തെ കൊന്ന്
പാകപ്പെടുത്തുക. ഇന്ന് അവരുടെ ഉച്ചഭക്ഷണം
എന്നോടൊത്താണ്.” 17അദ്ദേഹം കല്പിച്ചതു
പോലെ ഭൃത്യൻ ചെയ്തു. അവൻ അവരെ
യോസേഫിന്റെ വീട്ടിൽ കൊണ്ടുവന്നു.

18യോസേഫിന്റെ വീട്ടിലേക്കു കൊണ്ടു
പോയപ്പോൾ സഹോദരന്മാർ ഭയന്നു. അവർ
പറഞ്ഞു, “കഴിഞ്ഞ തവണ നമ്മുടെ ചാക്കുക
ളിൽ തിരികെ വയ്ക്കപ്പെട്ട പണം മൂലമാണ്
നാമിവിടെ കൊണ്ടുവരപ്പെട്ടത്. അവർ അത്
നമുക്കെതിരായ തെളിവായി എടുക്കും. എന്നിട്ട്
നമ്മുടെ കഴുതകളെ മോഷ്ടിക്കുകയും നമ്മെ
അടിമളാക്കുകയും ചെയ്യും.”

19അതിനാൽ സഹോദരന്മാർ യോസേഫി
ന്റെ വീടിന്റെ ചുമതലയുള്ള ഭൃത്യനെ സമീ
പിച്ചു. 20അവർ പറഞ്ഞു, “പ്രഭോ, ഇതാണ്
സത്യമെന്നു ഞങ്ങൾ സത്യം ചെയ്യുന്നു: ഞ
ങ്ങൾ കഴിഞ്ഞതവണ ധാന്യങ്ങൾ വാങ്ങാൻ
ഇവിടെ വന്നു. 21-22വീട്ടിലേക്കുള്ള വഴിയിൽ
വച്ച് ഞങ്ങൾ ധാന്യച്ചാക്കുകൾ തുറന്നപ്പോൾ
ഓരോരുത്തരുടെ പണവും ഓരോ ചാക്കിൽ
കണ്ടു. അതെങ്ങനെ അവിടെ വന്നുവെന്ന്
ഞങ്ങൾക്കറിയില്ല. എന്നാൽ ആ പണം ഞങ്ങൾ
തിരികെ കൊണ്ടുവന്നിട്ടുണ്ട്. ഇത്തവണ
ധാന്യം വാങ്ങുന്നതിന് ഞങ്ങൾ കുറെക്കൂടി
പണം കൊണ്ടുവന്നിട്ടുണ്ട്.”

23പക്ഷേ ഭൃത്യൻ പറഞ്ഞു, “ഭയപ്പെടേണ്ട,
എന്നെ വിശ്വസിക്കുക. നിങ്ങളുടെയും നിങ്ങ
ളുടെ പിതാവിന്റെയും ദൈവം ഒരു സമ്മാന
മെന്നനിലയ്ക്ക് നിങ്ങളുടെ ചാക്കിൽ പണം
വച്ചതായിരിക്കും. ധാന്യത്തിന്റെ വില കഴി
ഞ്ഞ തവണ എന്നെ ഏല്പിച്ചതായി ഞാൻ
ഓർക്കുന്നുണ്ട്.”

അനന്തരം ഭൃത്യൻ ശിമെയോനെ തടവറയിൽ
നിന്നും കൊണ്ടുവന്നു. 24അയാൾ അവരെ യോ
സേഫിന്റെ വീട്ടിലേക്കു നയിച്ചു. അവൻ
അവർക്കു വെള്ളം കൊടുത്തു. അവർ കാലുകൾ
കഴുകി. അനന്തരം അവൻ അവരുടെ കഴുത
കൾക്കും ഭക്ഷണം കൊടുത്തു.

25യോസേഫിനോടൊപ്പമാണു തങ്ങളുടെ
ഉച്ചയൂണെന്ന് അവർ കേട്ടു. അതിനാൽ ഉച്ച
വരെ അവർ അവനുള്ള കാഴ്ചവസ്തുക്കൾ
ഒരുക്കുന്നതിൽ വ്യാപൃതരായി.
26യോസേഫ് വീട്ടിലേക്കു വന്നപ്പോൾ
സഹോദരന്മാർ ഓരോരുത്തരും തങ്ങൾ കൊണ്ടു
വന്ന സമ്മാനങ്ങൾ അവനു നൽകി. അനന്തരം
അവർ അവനു മുമ്പിൽ നമസ്കരിച്ചു.
27യോസേഫ് അവരോടു ക്ഷേമാന്വേഷണം
നടത്തി. അവൻ ചോദിച്ചു, “നിങ്ങൾ നിങ്ങ
ളുടെ വയോധികനായ പിതാവിനെപ്പറ്റി
എന്നോടു പറഞ്ഞുവല്ലോ, അദ്ദേഹം ഇപ്പോഴും
സുഖമായിരിക്കുന്നുവല്ലോ?”
28സഹോദരന്മാർ പറഞ്ഞു, “ഉവ്വ് പ്രഭോ,
അദ്ദേഹം ഇപ്പോഴും സുഖമായി ജീവിച്ചിരി
ക്കുന്നു.” വീണ്ടും അവർ യോസേഫിന്റെ
മുമ്പിൽ നമിക്കുകയും ചെയ്തു.

### യോസേഫ് ബെന്യാമീനെ കാണുന്നു

29അനന്തരം യോസേഫ് തന്റെ സഹോദര
നായ ബെന്യാമീനെ കണ്ടു. (ബെന്യാമീന്റെ
യും യോസേഫിന്റെയും അമ്മ ഒരാളായിരു
ന്നു.) യോസേഫ് പറഞ്ഞു, “നിങ്ങൾ എന്നോടു
പറഞ്ഞ നിങ്ങളുടെ ഇളയസഹോദരനാണോ
ഇവൻ? ”അനന്തരം യോസേഫ് ബെന്യാമീ
നോടു പറഞ്ഞു, “ദൈവം നിന്നെ അനുഗ്രഹി
ക്കട്ടെ എന്റെ കുഞ്ഞേ!”
30എന്നിട്ട് യോസേഫ് ആ മുറിയിൽനിന്നും
ഇറങ്ങി ഓടി. താൻ അവനെ സ്നേഹിച്ചിരു
ന്നുവെന്ന് ബെന്യാമീനെ കാണിക്കാൻ യോസേ
ഫിന് വളരെ ആഗ്രഹമുണ്ടായിരുന്നു. അവന്
കരയണമെന്നു തോന്നി. പക്ഷേ താൻ കരയു
ന്നത് സഹോദരന്മാർ കാണുന്നത് അവനിഷ്ട
മില്ലായിരുന്നു. അതിനാൽ യോസേഫ് തന്റെ
മുറിയിലേക്കോടുകയും അവിടെയിരുന്ന് കര
യുകയും ചെയ്തു. 31അനന്തരം യോസേഫ്
തന്റെ മുഖം കഴുകി പുറത്തുവന്നു. അവൻ
സ്വയം നിയന്ത്രിച്ചു പറഞ്ഞു, “ആഹാരം കഴി
ക്കാൻ സമയമായി.”
32ഭൃത്യന്മാർ യോസേഫിനു പ്രത്യേകം മേശ
യൊരുക്കി. സഹോദരന്മാർക്കു മറ്റൊരു മേശയും.
ഈജിപ്തുകാർക്ക് പ്രത്യേകമായും മേശയൊ
രുക്കി. എബ്രായരോടൊത്തിരുന്നു ഭക്ഷണം കഴി
ക്കുന്നത് ഈജിപ്തുകാർ ഉചിതമായി കരുതി
യിരുന്നില്ല. 33യോസേഫ് അവരെ അവരുടെ
സ്ഥലങ്ങളിൽ ഇളയസഹോദരൻ മുതൽ മൂത്ത
യാൾവരെ എന്ന ക്രമത്തിൽ ഇരുത്തി. ഇതിൽ
അവർ അത്ഭുതപ്പെട്ടു. 34ഭൃത്യന്മാർ യോസേഫി
ന്റെ മേശമേൽനിന്നും ഭക്ഷണമെടുത്ത് അവ
ർക്ക് വിളമ്പുകയായിരുന്നു. പക്ഷേ മറ്റുള്ളവരെ
ക്കാൾ അഞ്ചുമടങ്ങു ഭക്ഷണം ബെന്യാമീനു
വിളമ്പി. കുടിച്ചു മത്തരാകുന്നതുവരെ സഹോ
ദരന്മാർ യോസേഫിനോടൊത്തിരുന്നു തിന്നു
കയും കുടിക്കുകയും ചെയ്തു.

### യോസേഫ് കെണിയൊരുക്കുന്നു

44 അനന്തരം യോസേഫ് തന്റെ ഭൃത്യന്
ഒരു കല്പന നൽകി. യോസേഫ് പറ
ഞ്ഞു, “അവരുടെ ചാക്കുകളിൽ അവർക്കെടുക്കാ
വുന്നത്ര ധാന്യം നിറയ്ക്കുക. ഓരോരുത്തരു
ടെയും പണവും അവരുടെ ചാക്കുകളിൽ
വയ്ക്കണം. 2ഇളയ സഹോദരന്റെ ചാക്കിൽ
അവന്റെ പണവും വയ്ക്കണം. എന്റെ വിശേ
ഷപ്പെട്ട വെള്ളിപാനപാത്രം അവന്റെ
ചാക്കിൽ പ്രത്യേകം വയ്ക്കണം.” ഭൃത്യൻ
യോസേഫിനെ അനുസരിച്ചു.
3പിറ്റേന്നു രാവിലെ സഹോദരന്മാരെ അവ
രുടെ കഴുതകളോടൊപ്പം തിരിച്ചയച്ചു. 4അവർ
നഗരം വിട്ടപ്പോൾ, യോസേഫ് തന്റെ ഭൃത്യ
നോടു പറഞ്ഞു, “ചെന്ന് അവരെ പിന്തുടരുക.
അവരെ തടഞ്ഞു നിർത്തി പറയുക, ‘ഞങ്ങൾ
നിങ്ങൾക്കു നന്മ ചെയ്തു! പിന്നെന്തിനാണ്
ഞങ്ങളെ ഇങ്ങനെ ദ്രോഹിച്ചത്? നിങ്ങളെന്തി
നാണെന്റെ യജമാനന്റെ വെള്ളി പാനപാത്രം
മോഷ്ടിച്ചത്? 5ആ പാനപാത്രത്തിലാണ്
എന്റെ യജമാനൻ കുടിക്കുന്നതും രഹസ്യങ്ങ
ളറിയാൻ ഉപയോഗിക്കുന്നതും. നിങ്ങൾ ചെ
യ്തതെന്തായാലും തെറ്റായിപ്പോയി! 6ഭൃത്യൻ
അതനുസരിച്ചു. അയാൾ സഹോദരന്മാരുടെ
അടുത്തെത്തി അവരെ തടഞ്ഞു നിർത്തി. യോ
സേഫ് പറഞ്ഞതൊക്കെ അയാൾ അവരോടു
പറഞ്ഞു.
7പക്ഷേ സഹോദരന്മാർ ഭൃത്യനോടു പറ
ഞ്ഞു, “ഗവർണ്ണർ എന്തുകൊണ്ടാണങ്ങനെ പറ
ഞ്ഞത്? ഞങ്ങൾ അങ്ങനെയൊന്നും ചെയ്തില്ല!
8മുമ്പ് ഞങ്ങളുടെ ചാക്കിൽ കണ്ട പണം ഞ
ങ്ങൾ തിരികെ കൊണ്ടുവന്നു. പിന്നെന്തിനാണ്
ഞങ്ങൾ നിന്റെ യജമാനന്റെ സ്വർണ്ണമോ
വെള്ളിയോ മോഷ്ടിക്കുന്നത്? 9നിങ്ങൾക്ക്
ഞങ്ങളിലാരുടെയെങ്കിലും ചാക്കിൽനിന്ന് ആ
പാനപാത്രം കിട്ടിയാൽ അയാൾ മരിക്കണം.
നിങ്ങൾക്കവനെ വധിക്കാം. ഞങ്ങൾ നിങ്ങളുടെ
അടിമകളാവുകയും ചെയ്യാം.”
10ഭൃത്യൻ പറഞ്ഞു, “നിങ്ങൾ പറഞ്ഞതു
പോലെയാകട്ടെ. പക്ഷേ അയാളെ ഞാൻ
കൊല്ലുകയില്ല. വെള്ളി പാനപാത്രം ഞാൻ
കണ്ടെടുത്താൽ അയാൾ എന്റെ അടിമയാ
കണം. മറ്റുള്ളവർ സ്വതന്ത്രരാകും.”

### ബെന്യാമീൻ പിടിക്കപ്പെടുന്നു

11അനന്തരം ഓരോ സഹോദരനും അവര
വരുടെ ചാക്കുകൾ വേഗം നിലത്തിറക്കി അഴി
ച്ചു. 12ഭൃത്യൻ ചാക്കുകൾ പരിശോധിക്കാൻ
തുടങ്ങി. മൂത്തസഹോദരനിൽ തുടങ്ങി ഇളയ
വനിൽ അവസാനിച്ചു. ബെന്യാമീന്റെ
ചാക്കിൽനിന്നും അവൻ പാനപാത്രം കണ്ടെ
ടുത്തു. 13സഹോദരന്മാർ ദു:ഖിതരായി. അതു
പ്രകടിപ്പിക്കാൻ അവർ തങ്ങളുടെ വസ്ത്രങ്ങൾ
വലിച്ചുകീറി. തങ്ങളുടെ ചാക്കുകൾ കഴുതപ്പു
റത്തു കയറ്റി അവർ നഗരത്തിലേക്കു മടങ്ങി.
14യെഹൂദയും സഹോദരന്മാരും യോസേഫി
ന്റെ വീട്ടിലേക്കു മടങ്ങി. യോസേഫ്
അപ്പോഴും അവിടെത്തന്നെയുണ്ടായിരുന്നു.
അവർ അവന്റെ മുമ്പിൽ നമസ്കരിച്ചു. 15യോ
സേഫ് അവരോടു പറഞ്ഞു, “എന്തിനാണി
തൊക്കെ ചെയ്തത്? രഹസ്യങ്ങൾ കണ്ടെ
ത്താൻ എനിക്ക് പ്രത്യേക മാർഗ്ഗങ്ങളുണ്ടെന്ന്
നിങ്ങൾക്കറിയില്ലേ? എന്നെക്കാൾ ഭംഗിയായി
ഇതു ചെയ്യാൻ മറ്റാർക്കുമാവില്ല!”
16യെഹൂദാ പറഞ്ഞു, “പ്രഭോ, ഞങ്ങൾക്കൊ
ന്നും പറയാനില്ല. വിശദീകരിക്കാനും മാർഗ്ഗ
മില്ല. ഞങ്ങൾ നിരപരാധികളാണെന്നു തെളി
യിക്കാനും വഴിയില്ല. ഞങ്ങൾ ചെയ്ത മറ്റെ
ന്തോ തെറ്റിന് ദൈവം ഞങ്ങളെ കുറ്റക്കാരെന്നു
വിധിച്ചതാവാം. അതിനാൽ ബെന്യാമീനുൾ
പ്പെടെ ഞങ്ങളെല്ലാം അങ്ങയുടെ അടിമകളായി
രിക്കും.”

17എന്നാൽ യോസേഫ് പറഞ്ഞു, “ഞാൻ
നിങ്ങളെയെല്ലാവരേയും അടിമകളാക്കുന്നില്ല!
പാനപാത്രം മോഷ്ടിച്ചവൻ മാത്രമേ എന്റെ
അടിമയാകേണ്ടതുള്ളൂ. നിങ്ങൾ മറ്റുള്ളവർക്കു
സമാധാനത്തോടെ നിങ്ങളുടെ പിതാവിന്റെ
യടുത്തേക്കു പോകാം.”

### യെഹൂദാ ബെന്യാമീനുവേണ്ടി വാദിക്കുന്നു

18അനന്തരം യെഹൂദാ യോസേഫിനെ സമീ
പിച്ചു പറഞ്ഞു, “പ്രഭോ, ഞാനൊരു കാര്യം
അങ്ങയോടു തുറന്നു പറയട്ടെ. എന്നോടു ദയ
വായി കോപിക്കരുത്. അങ്ങ് ഫറവോനു സമ
നാണെന്ന് എനിക്കറിയാം. 19ഞങ്ങൾ മുമ്പൊരി
ക്കൽ അങ്ങയുടെ മുമ്പിൽ നിൽക്കുമ്പോൾ
അങ്ങു ചോദിച്ചു, ‘നിങ്ങൾക്ക് ഒരു പിതാവോ
സഹോദരനോ ഉണ്ടോ? ’20ഞങ്ങൾ മറുപടി
പറഞ്ഞു, ‘ഞങ്ങൾക്ക് വൃദ്ധനായ ഒരു പിതാ
വുണ്ട്. ഞങ്ങൾക്ക് യുവാവായ ഒരു അനിയനു
മുണ്ട്. തന്റെ വയസ്സുകാലത്തുണ്ടായ പുത്രനാ
യതിനാൽ പിതാവിന് അവനോടൊരു പ്രത്യേ
കവാത്സല്യം ഉണ്ട്. ആ ഇളയസഹോദരന്റെ
സഹോദരൻ മരിച്ചു. അങ്ങനെ ആ അമ്മയി
ലുള്ള ഏക സഹോദരനാണിവൻ. ഞങ്ങളുടെ
പിതാവ് അവനെ വളരെയധികം സ്നേഹി
ക്കുന്നുണ്ട്.’ 21പിന്നീട് അങ്ങ് ഞങ്ങളോടു പറ
ഞ്ഞു, ‘എങ്കിൽ ആ സഹോദരനെ കൊണ്ടു
വരിക. എനിക്കവനെയൊന്നു കാണണം.’ 22ഞ
ങ്ങൾ അങ്ങയോടു പറഞ്ഞു, ‘ആ കുട്ടിക്ക് വരാ
നാവില്ല. അവന് അപ്പനെ പിരിയാൻ വയ്യ.
അവനെ നഷ്ടപ്പെട്ടാൽ പിതാവ് ദുഃഖം മൂലം
മരിക്കും.’ 23പക്ഷേ അങ്ങു പറഞ്ഞു, ‘നിങ്ങളുടെ
ഇളയ സഹോദരനെ കൊണ്ടുവന്നില്ലെങ്കിൽ
നിങ്ങൾക്കു ഞാനിനി ധാന്യം തരികയില്ല.’
24അതിനാൽ ഞങ്ങൾ മടങ്ങിച്ചെന്ന് അങ്ങു
പറഞ്ഞതൊക്കെ പിതാവിനോടു പറഞ്ഞു.

25“പിന്നീട് ഞങ്ങളുടെ പിതാവു പറഞ്ഞു,
‘മടങ്ങിപ്പോയി ഞങ്ങൾക്കു കുറച്ചു കൂടി ധാന്യ
ങ്ങൾ കൊണ്ടുവരിക. ’26ഞങ്ങൾ പിതാവി
നോടു പറഞ്ഞു, ‘ഞങ്ങളുടെ ഇളയ സഹോദര
നെക്കൂടാതെ ഞങ്ങൾക്കങ്ങോട്ടു പോകാൻ കഴി
യില്ല. ഞങ്ങളുടെ ഇളയ സഹോദരനെ തനിക്കു
കാണാനാകുംവരെ നമുക്ക് ധാന്യം തരില്ലെന്ന്
ഗവർണർ ഞങ്ങളോടു പറഞ്ഞു.’ 27അപ്പോൾ
പിതാവ് പറഞ്ഞു, ‘എന്റെ ഭാര്യ റാഹേൽ
എനിക്കു രണ്ടു പുത്രന്മാരെ തന്നു. 28ഒരു മകനെ
ഞാൻ ദൂരേക്കയച്ചു. ഒരു വന്യമൃഗം അവനെ
കൊല്ലുകയും ചെയ്തു. പിന്നീടൊരിക്കലും
ഞാനവനെ കണ്ടിട്ടില്ല. 29ഇനി നിങ്ങൾ എന്റെ
മറ്റേ പുത്രനെക്കൂടി കൊണ്ടുപോകുകയും
അവന് എന്തെങ്കിലും സംഭവിക്കുകയും ചെ
യ്താൽ ഞാൻ പുത്രദുഃഖം കൊണ്ടു മരിക്കും.’
30അതിനാൽ ഇളയ സഹോദരനെക്കൂടാതെ
ഞങ്ങൾ ചെല്ലുന്നത് അദ്ദേഹം കണ്ടാൽ- ഞങ്ങ
ളുടെ പിതാവിന്റെ ജീവിതത്തിലെ ഏറ്റവും
പ്രധാനപ്പെട്ട വ്യക്തി അവനാണ്. 31അവൻ
ഞങ്ങളോടൊത്തില്ലാത്തതു കണ്ടാൽ അദ്ദേഹം
പിന്നെ ജീവിച്ചിരിക്കില്ല. അതു ഞങ്ങളുടെ
തെറ്റായിരിക്കും. ഞങ്ങളുടെ പിതാവ് കദനഭാരം
കൊണ്ടു മരിക്കുന്നതിനു ഞങ്ങൾ കാരണക്കാ
രാകും.

32“ഈ ബാലന്റെ ഉത്തരവാദിത്വം ഞാനാ
ണേറ്റെടുത്തിരിക്കുന്നത്. ഞാൻ പിതാവിനോടു
പറഞ്ഞു, ‘ഇവനെ ഞാൻ തിരികെ കൊണ്ടുവ
ന്നില്ലെങ്കിൽ എന്റെ ജീവിതമാകെ അങ്ങയ്ക്കെ
ന്നെ കുറ്റപ്പെടുത്താം. ’33അതിനാൽ ഞാനി
പ്പോൾ അങ്ങയോടപേക്ഷിക്കുകയാണ്, യാചി
ക്കുകയാണ്, അവനെ സഹോദരന്മാരോടൊത്തു
തിരികെ പോകാൻ അനുവദിക്കൂ. ഞാനിവിടെ
തങ്ങി അങ്ങയുടെ അടിമയായിരിക്കുകയും
ചെയ്യാം. 34അവനെക്കൂടാതെ എനിക്കു പിതാവി
ന്റെയടുത്തേക്കു പോകാൻ കഴികയില്ല.
എന്റെ പിതാവിന് എന്തു സംഭവിക്കുമെന്നതി
നെച്ചൊല്ലി എനിക്കു വളരെ ഭയമുണ്ട്.”

### താനാരാണെന്ന് യോസേഫ് വെളിപ്പെടുത്തുന്നു

45 യോസേഫിന് ഇനിയും തന്നെ നിയ
ന്ത്രിക്കാനായില്ല. അവൻ അവിടെയു
ണ്ടായിരുന്നവരുടെയെല്ലാം മുമ്പിൽ വച്ച് കര
ഞ്ഞു. യോസേഫ് പറഞ്ഞു, “എല്ലാവരോടും
പോകുവാൻ പറയൂ.” എല്ലാവരും പോയി.
യോസേഫും സഹോദരന്മാരും മാത്രമായി
അവിടെ. അപ്പോൾ താനാരാണെന്ന് യോസേ
ഫ് പറഞ്ഞു. 2യോസേഫ് കരച്ചിൽ തുടർന്നു.
ഫറവോന്റെ കൊട്ടാരത്തിലുള്ള എല്ലാവരും
അതു കേൾക്കുകയും ചെയ്തു.

3യോസേഫ് തന്റെ സഹോദരന്മാരോടു പറ
ഞ്ഞു, “ഞാൻ നിങ്ങളുടെ സഹോദരൻ യോസേ
ഫാണ്. എന്റെ പിതാവിനു സുഖമല്ലേ?”
പക്ഷേ സഹോദരന്മാർ അവനോടു മറുപടി
യൊന്നും പറഞ്ഞില്ല. അവർ വളരെ കുഴങ്ങു
കയും ഭയക്കുകയും ചെയ്തു.

4അതിനാൽ യോസേഫ് അവരോടു വീണ്ടും
പറഞ്ഞു, “എന്റെ അടുത്തേക്കു വരൂ. ഞാൻ
അപേക്ഷിക്കുകയാണ്. എന്റെ അടുത്തേക്കു
വരൂ.”

സഹോദരന്മാർ യോസേഫിനു വളരെ അടു
ത്തേക്കു ചെന്നു. യോസേഫ് അവരോടു പറ
ഞ്ഞു, “നിങ്ങളുടെ സഹോദരൻ യോസേഫ്
ഞാനാണ്. എന്നെയാണ് നിങ്ങൾ ഈജിപ്തിൽ
അടിമയായി വിറ്റത്. 5ഇനി ഭയപ്പെടരുത്.
നിങ്ങൾ ചെയ്തതോർത്ത് തന്നത്താൻ കോപി
ക്കരുത്. ഞാനിവിടെ വരികയെന്നത് ദൈവ
നിശ്ചയമായിരുന്നു. നിങ്ങളുടെ ജീവൻ രക്ഷി
ക്കാനാണ് ഞാനിവിടെയുള്ളത്. 6ഈ കൊടും
ക്ഷാമം തുടങ്ങിയിട്ട് രണ്ടു വർഷമായി. ഇനിയും
അഞ്ചു വർഷം കൂടി അതു നീണ്ടു നിൽക്കും.
അത്രയും കാലം വിതയോ കൊയ്ത്തോ ഉണ്ടാ
വില്ല. 7അതിനാൽ നിങ്ങളുടെ ജനതയെ രക്ഷി
ക്കാൻ ദൈവം എന്നെ നിങ്ങൾക്കുമുമ്പേ ഇങ്ങോ
ട്ടയച്ചതാണ്. 8നിങ്ങളുടെ തെറ്റല്ല എന്നെ
ഇങ്ങോട്ടയച്ചത്. അതു ദൈവനിശ്ചയമാണ്.
ദൈവം എന്നെ ഫറവോനു പിതാവി
നെപ്പോലെയാക്കി. അവന്റെ വസതിക്കും മുഴു
വൻ ഈജിപ്തിനും ഗവർണ്ണറാണു ഞാൻ.”

### യിസ്രായേലിനെ ഈജിപ്തിലേക്കു ക്ഷണിച്ചു

9യോസേഫ് പറഞ്ഞു, “വേഗം എന്റെ
പിതാവിന്റെയടുത്തേക്കു പോവുക. എന്നിട്ട്
അദ്ദേഹത്തിന്റെ പുത്രൻ യോസേഫിന്റെ ഈ
സന്ദേശം പറയുക.”

ദൈവം എന്നെ ഈജിപ്തിന്റെ ഗവർണ്ണ
റാക്കി. അതിനാൽ ഇവിടെ എന്റെയടു
ത്തേക്കു വരിക. താമസിക്കരുത്. ഇപ്പോൾ
തന്നെവരിക. 10ഗോശെൻദേശത്ത് അങ്ങ

യ്ക്ക് എന്റെയടുത്തു താമസിക്കാം. അങ്ങ
യ്ക്കും അങ്ങയുടെ മക്കൾക്കും കൊച്ചുമക്ക
ൾക്കും അങ്ങയുടെ കാലികൾക്കും സ്വാഗ
തം. 11ക്ഷാമത്തിന്റേതായ അടുത്ത അഞ്ചു
വർഷവും ഞാൻ അങ്ങയേയും അങ്ങയ്ക്കു
ള്ളവയേയും പോറ്റാം. അതിനാൽ അങ്ങ
യ്ക്കും അങ്ങയുടെ കുടുംബത്തിനും കൂടാ
തെ അങ്ങയ്ക്കുള്ള യാതൊന്നിനും ഒരു
നഷ്ടവും വരികയില്ല.

12യോസേഫ് തന്റെ സഹോദരന്മാരോടു
പറഞ്ഞു, “ഞാൻ യഥാർത്ഥത്തിൽ യോസേ
ഫാണെന്ന് നിങ്ങൾക്കു തീർച്ചയായും കാണാ
നാകും. നിങ്ങളോടു സംസാരിക്കുന്നത് നിങ്ങ
ളുടെ സഹോദരനാണെന്ന് എന്റെ സഹോ
ദരൻ ബെന്യാമീനുപോലും അറിയാം. 13അതി
നാൽ ഇവിടെ ഈജിപ്തിൽ എനിക്കു കിട്ടിയ
ബഹുമതിയെപ്പറ്റി പിതാവിനോടു പറയുക.
നിങ്ങൾ ഇവിടെ കണ്ടതെല്ലാം അദ്ദേഹത്തോടു
പറയുക. ഇനി വേഗം ചെന്ന് എന്റെ പിതാ
വിനെ കൂട്ടിക്കൊണ്ടുവരിക.” 14അനന്തരം യോ
സേഫ് തന്റെ സഹോദരൻ ബെന്യാമീനെ
കെട്ടിപ്പിടിക്കുകയും ഇരുവരും കരയാൻ തുടങ്ങു
കയും ചെയ്തു. 15അനന്തരം യോസേഫ്
തന്റെ സഹോദരന്മാരെയെല്ലാം ചുംബിക്കു
കയും കരയുകയും ചെയ്തു. അതിനുശേഷം
സഹോദരന്മാരെല്ലാം യോസേഫിനോടു സം
സാരിക്കാൻ തുടങ്ങി.
16യോസേഫിന്റെ സഹോദരന്മാർ വന്ന
വിവരം ഫറവോൻ അറിഞ്ഞു. ഫറവോന്റെ
കൊട്ടാരത്തിലാകെ ആ വാർത്ത പരന്നു. ഫറ
വോനും ഭൃത്യന്മാരും വളരെ വികാര വിവശ
രായി! 17ഫറവോൻ യോസേഫിനോടു പറ
ഞ്ഞു, “തങ്ങൾക്കാവശ്യമുള്ളത്ര ധാന്യവും എടു
ത്തുകൊണ്ട് കനാൻദേശത്തേക്കു പോകുവാൻ
നിന്റെ സഹോദരന്മാരോടു പറയുക. 18നി
ന്റെ പിതാവിനെയും കുടുംബത്തെയും
എന്റെ മുമ്പിൽ കൊണ്ടുവരാനും അവരോടു
പറയുക. ഈജിപ്തിലെ ഏറ്റവും നല്ല സ്ഥലം
ഞാൻ നിനക്കു താമസിക്കാൻ നൽകാം. നമു
ക്കുള്ള ഏറ്റവും നല്ല ഭക്ഷണം നിന്റെ കുടുംബാം
ഗങ്ങൾക്കു ഭക്ഷിക്കാം.” 19അനന്തരം ഫറവോൻ
പറഞ്ഞു, “നമ്മുടെ മികച്ച വണ്ടികളിൽ കുറെ
നിന്റെ സഹോദരന്മാർക്കു നൽകുക. പിതാ
വിനെയും സ്ത്രീകളെയും കുട്ടികളെയും അവ
യിൽ കയറ്റി കൊണ്ടുവരാൻ പറയുക. 20അവ
രുടെ സാമാനങ്ങളെല്ലാം കൊണ്ടുവരുന്നതിനെ
പ്പറ്റി വിഷമിക്കേണ്ട. ഈജിപ്തിലെ മികച്ചവ
നമുക്കവർക്കു നൽകാം.”
21അതിനാൽ യിസ്രായേലിന്റെ പുത്രന്മാർ
അതു ചെയ്തു. ഫറവോൻ വാഗ്ദാനം ചെയ്ത
തുപോലെതന്നെ യോസേഫ് അവർക്ക് ഏറ്റവും
നല്ല വാഹനങ്ങൾ തന്നെ നൽകി. മടക്കയാത്ര
ക്കാവശ്യമായ ആഹാരവും യോസേഫ് അവ
ർക്കു നൽകി. 22ഓരോ സഹോദരനും യോസേ
ഫ് ഓരോ നല്ല വസ്ത്രങ്ങൾ വീതം നൽകി.
പക്ഷേ ബെന്യാമീന് അഞ്ചു മനോഹരങ്ങളായ
വസ്ത്രങ്ങൾ നൽകി. മുന്നൂറ് വെള്ളിക്കഷണ
ങ്ങളും ബെന്യാമീനു നൽകി. 23യോസേഫ്
തന്റെ പിതാവിനും സമ്മാനങ്ങൾ കൊടുത്ത
യച്ചു. ഈജിപ്തിലെ നല്ല സാധനങ്ങൾ നിറച്ച
ചാക്കുകൾ കയറ്റിയ പത്തു കഴുതകളെയും
അവൻ അയച്ചു. കൂടാതെ പത്തു പെൺകഴു
തകളുടെ പുറത്ത് നിറയെ ധാന്യങ്ങളും അപ്പ
വും മറ്റ് ആഹാരപദാർത്ഥങ്ങളും അവരുടെ
യാത്രയ്ക്കായി നൽകി. 24അനന്തരം യോസേ
ഫ് തന്റെ സഹോദരന്മാരെ യാത്രയാക്കി.
അവർ പോകവേ, യോസേഫ് അവരോടു പറ
ഞ്ഞു, “നേരെ വീട്ടിലേക്കു പോവുക. വഴിക്ക്
വഴക്കുണ്ടാക്കരുത്.”
25അങ്ങനെ സഹോദരന്മാർ ഈജിപ്തിൽ
നിന്നും കനാൻദേശത്ത് പിതാവിന്റെയടുത്തേ
ക്കുപോയി. 26സഹോദരന്മാർ അവനോടു പറ
ഞ്ഞു, “പിതാവേ, യോസേഫ് ഇന്നും ജീവിച്ചി
രിക്കുന്നു! അവനിപ്പോൾ ഈജിപ്തിന്റെയാ
കമാനം ഗവർണ്ണറാണ്.”
അവരുടെ പിതാവിന് എന്താണ് ചിന്തിക്കേ
ണ്ടതെന്നറിയാനായില്ല. ആദ്യം അദ്ദേഹം അവർ
പറഞ്ഞതു വിശ്വസിച്ചില്ല. 27പക്ഷേ യോസേ
ഫ് പറഞ്ഞതെല്ലാം അവർ അദ്ദേഹത്തോടു പറ
ഞ്ഞു. തന്നെ ഈജിപ്തിലേക്കു കൊണ്ടുചെ
ല്ലാൻ യോസേഫ് അയച്ച വാഹനങ്ങൾ യാ
ക്കോബ് കണ്ടു. അപ്പോൾ അദ്ദേഹം വികാരഭരി
തനാകുകയും വളരെ വളരെ സന്തോഷിക്കു
കയും ചെയ്തു. 28യിസ്രായേൽ പറഞ്ഞു,
“ഇപ്പോൾ ഞാൻ നിങ്ങളെ വിശ്വസിക്കുന്നു.
എന്റെ മകൻ യോസേഫ് ജീവിച്ചിരിക്കുന്നു!
മരിക്കുന്നതിനുമുമ്പ് എനിക്കവനെ കാണണം!”

### ദൈവം യിസ്രായേലിന് ഉറപ്പു നൽകുന്നു

46 അതിനാൽ യിസ്രായേൽ ഈജിപ്തിലേ
ക്കുള്ള യാത്രയാരംഭിച്ചു. യിസ്രായേൽ
ബേർ-ശേബയിലേക്കു പോയി. അവിടെ
യിസ്രായേൽ തന്റെ പിതാവായ യിസ്ഹാക്കി
ന്റെ ദൈവത്തെ ആരാധിച്ചു. അവൻ ദൈവ
ത്തിനു ബലികളർപ്പിച്ചു. 2രാത്രിയിൽ ദൈവം
യിസ്രായേലിനോട് ഒരു സ്വപ്നത്തിൽ
സംസാരിച്ചു. ദൈവം പറഞ്ഞു, “യാക്കോബേ,
യാക്കോബേ.”
യിസ്രായേൽ വിളികേട്ടു, “ഞാനിവിടെ
യുണ്ട്. 3അനന്തരം ദൈവം പറഞ്ഞു, “ഞാൻ
ദൈവമാകുന്നു, നിന്റെ പിതാവിന്റെ ദൈവം.
ഈജിപ്തിലേക്കു പോകാൻ ഭയപ്പെടരുത്.
ഈജിപ്തിൽ നിന്നെ ഞാനൊരു മഹാജന
തയാക്കും. 4ഞാൻ നിന്നോടൊപ്പം ഈജിപ്തി
ലേക്കു വരും. നിന്നെ ഞാൻ ഈജിപ്തിൽ
നിന്നും വീണ്ടും പുറത്തു കൊണ്ടുവരും. നീ
ഈജിപ്തിൽ വച്ചു മരിക്കും. പക്ഷേ യോ
സേഫ് നിന്നോടൊപ്പമുണ്ടാകും. നീ മരിക്കു
മ്പോൾ അവന്റെ കൈകൾ നിന്റെ കണ്ണുകളെ
അടയ്ക്കും.”

### യിസ്രായേൽ ഈജിപ്തിലേക്കു പോകുന്നു

5അനന്തരം യാക്കോബ് ബേർ-ശേബാ വിട്ട്
ഈജിപ്തിലേക്കുപോയി. അവന്റെ പുത്രന്മാർ
-യിസ്രായേലിന്റെ പുത്രന്മാർ, തങ്ങളുടെ
പിതാവിനെയും അവരുടെ ഭാര്യമാരെയും അവ
രുടെ മുഴുവൻ കുട്ടികളെയും ഈജിപ്തിലേക്കു
കൊണ്ടുപോയി. ഫറവോൻ അയച്ചുകൊടുത്ത
വണ്ടികളിലാണവർ യാത്ര ചെയ്തത്. 6കനാൻ
ദേശത്ത് അവർക്കുണ്ടായിരുന്ന എല്ലാ വസ്തു
ക്കളും കന്നുകാലികളും അവരോടൊത്തുണ്ടായി
രുന്നു. അങ്ങനെ യിസ്രായേൽ തന്റെ എല്ലാ
മക്കളും കുടുംബവുമായി ഈജിപ്തിലേക്കു
പോയി. 7അവനോടൊപ്പം പുത്രന്മാരും പൗത്ര
ന്മാരും പുത്രിമാരും പൗത്രിമാരും ഉണ്ടായിരുന്നു.
അവന്റെ കുടുംബാംഗങ്ങളെല്ലാം അവനോ
ടൊപ്പം ഈജിപ്തിലേക്കു പോയി.

### യാക്കോബിന്റെ കുടുംബം

8യിസ്രായേലിന്റെ പുത്രന്മാരുടെയും അവ
നോടൊത്ത് ഈജിപ്തിലേക്കു പോയ കുടും
ബാംഗങ്ങളുടെയും പേരുകൾ ഇനി പറയുന്നു.
രൂബേൻ ആയിരുന്നു യാക്കോബിന്റെ ആദ്യ
പുത്രൻ. 9ഹനോക്ക്, ഫല്ലൂ, ഹെസ്രോൻ, കർമ്മി
എന്നിവർ രൂബേന്റെ പുത്രന്മാർ.
10ശിമെയോന്റെ പുത്രന്മാർ: യെമൂവേൽ,
യാമീൻ, ഓഹദ്, യാഖീൻ, സോഹർ. ശൗൽ
ശിമെയോന്റെ പുത്രനായിരുന്നു. (ഒരു കനാൻ
കാരിയിൽ ജനിച്ചവനാണ് ശൗൽ.)
11ലേവിയുടെ പുത്രന്മാർ: ഗേർശോൻ, കഹാ
ത്ത്, മെരാരി.
12യെഹൂദയുടെ പുത്രന്മാർ: ഏർ, ഓനാൻ,
ശേലാ, പേരെസ്, സേരഹ് (ഇവരിൽ ഏർ,
ഓനാൻ എന്നിവർ കനാനിൽ വച്ച് മരിച്ചു.)
ഹെസ്രോനും ഹാമൂലുമായിരുന്നു പെരെസി
ന്റെ പുത്രന്മാർ.
13യിസ്സാഖാരിന്റെ പുത്രന്മാർ: തോലാ,
പുവ്വാ, യോബ്, ശിമ്രോൻ.
14സെബൂലൂന്റെ പുത്രന്മാർ: സേരെദ്,
ഏലോൻ, യഹ്ലെയേൽ.
15യാക്കോബിനു ഭാര്യയായ ലേയയിൽ
ജനിച്ച പുത്രന്മാരാണ് രൂബേൻ, ശിമെയോൻ,
ലേവി, യെഹൂദാ, യിസ്സാഖാർ, സെബൂലൂൻ
എന്നിവർ. പദ്ദൻ-അരാമിൽ വച്ചാണ് ആ പുത്ര
ന്മാർ ലേയയ്ക്ക് ജനിച്ചത്. ദീനാ എന്നൊരു
പുത്രിയും അവൾക്കുണ്ടായിരുന്നു. അങ്ങനെ
അവന്റെ കുടുംബത്തിൽ മുപ്പത്തിമൂന്നു പേർ.
16ഗാദിന്റെ പുത്രന്മാർ: സിഫ്യോൻ, ഹഗ്ഗീ,
ശൂനീ, എസ്ബോൻ, ഏരി, അരോദി, അരേലി.
17ആശേരിന്റെ പുത്രന്മാർ: യിമ്നാ, യിശ്വാ,
യിശ്വീ, ബെരിയാ, അവരുടെ സഹോദരി സേ
രഹ്. കൂടാതെ ബെരിയാക്ക് ഹേബെർ, മൽക്കീ
യേൽ എന്നീ പുത്രന്മാരുമുണ്ട്.
18അവരെയെല്ലാം യാക്കോബിന് അവന്റെ
ഭാര്യയുടെ ഭൃത്യ സില്പയിൽ (ലാബാൻ തന്റെ
പുത്രി ലേയയ്ക്ക് നൽകിയിരുന്ന ഭൃത്യയായി
രുന്നു അവൾ.) ജനിച്ച പുത്രന്മാരാണ്. ഈ
കുടുംബത്തിൽ പതിനാറു പേരുണ്ടായിരുന്നു.
19യാക്കോബിന്റെ ഭാര്യ റാഹേലിന് രണ്ടു
പുത്രന്മാർ: യോസേഫും ബെന്യാമീനും. ബെ
ന്യാമീൻ യാക്കോബിനോടൊത്തു താമസിച്ചു.
പക്ഷേ യോസേഫ് ഈജിപ്തിലായിരുന്നു.
20ഈജിപ്തിൽ യോസേഫിനു രണ്ടു പുത്ര
ന്മാർ, മനശ്ശെയും എഫ്രയീമും. (ഓൻ നഗര
ത്തിലെ പുരോഹിതനായിരുന്ന പോത്തിഫേറ
യുടെ പുത്രിയായ ആസ്നത്തായിരുന്നു യോ
സേഫിന്റെ ഭാര്യ.)
21ബെന്യാമീന്റെ പുത്രന്മാർ: ബേല, ബേ
ഖെർ, അശ്ബെൽ, ഗേരാ, നാമാൻ, ഏഹീ,
രോശ്, മുപ്പീം, ഹുപ്പീം, ആരെദ് എന്നിവരായി
രുന്നു.
22അവരെല്ലാം യാക്കോബിന് തന്റെ ഭാര്യ
യായ റാഹേലിൽ ജനിച്ച പുത്രന്മാരാണ്. ഈ
കുടുംബത്തിൽ പതിന്നാലു പേരുണ്ടായിരുന്നു.
23ഹൂശീം ആയിരുന്നു ദാന്റെ പുത്രൻ.
24നഫ്താലിയുടെ പുത്രന്മാർ: യാസിയേൽ,
ഗൂനി, യേസെർ, ശില്ലേം.
25അവർ യാക്കോബിനു ബിൽഹയിൽ
ഉണ്ടായ പുത്രന്മാർ. (ലാബാൻ തന്റെ പുത്രി
യായ റാഹേലിനു നൽകിയിരുന്ന ഭൃത്യയായി
രുന്നു ബിൽഹാ.) ആ കുടുംബത്തിൽ ഏഴ്
അംഗങ്ങൾ ഉണ്ടായിരുന്നു.
26യാക്കോബിന്റെ നേരിട്ടുള്ള പിൻഗാമി
കളും അവനോടൊത്ത് ഈജിപ്തിലേക്കു
പോയവരുമായവർ ആകെ അറുപത്താറു
പേരായിരുന്നു. (യാക്കോബിന്റെ പുത്രന്മാരുടെ
ഭാര്യമാരെ ഇതിൽപ്പെടുത്തിയിട്ടില്ല.) 27അവരെ
കൂടാതെ യോസേഫിന്റെ രണ്ടു പുത്രന്മാരും
ഉണ്ടായിരുന്നു. അവർ ഈജിപ്തിൽ ജനിച്ച
വരാണ്. അങ്ങനെ യാക്കോബിന് ഈജിപ്തിൽ
എഴുപതു പേരുള്ള കുടുംബമായിരുന്നു.

### യിസ്രായേൽ ഈജിപ്തിലെത്തുന്നു

28യോസേഫിനോടു സംസാരിക്കാൻ
യാക്കോബ് യെഹൂദയെ ആദ്യം അയച്ചു.
ഗോശെൻദേശത്തിൽ യെഹൂദാ യോസേഫി
ന്റെയടുത്തേക്കു പോയി. അനന്തരം യാക്കോ
ബും ജനതയും ആ ദേശത്തേക്കു കടന്നു.
29തന്റെ പിതാവ് വരുന്ന വിവരം യോസേഫ്
അറിഞ്ഞു. അതിനാൽ യോസേഫ് തന്റെ
രഥവുമൊരുക്കി തന്റെ പിതാവായ യിസ്രാ
യേലിനെ സ്വീകരിക്കാൻ ഗോശെനിലേക്കു
പുറപ്പെട്ടു. യാക്കോബിനെ കണ്ട മാത്രയിൽ
യോസേഫ് അദ്ദേഹത്തിന്റെ കഴുത്തിൽ കെട്ടി
പ്പുണർന്നു വളരെ നേരം കരഞ്ഞു.
30അപ്പോൾ യിസ്രായേൽ യോസേഫിനോടു
പറഞ്ഞു, “ഇനി എനിക്കു സമാധാനത്തോടെ
മരിക്കാം. ഞാൻ നിന്റെ മുഖം കാണുകയും
നീയിപ്പോഴും ജീവിച്ചിരിക്കുന്നുവെന്ന് അറിയു
കയും ചെയ്തു.”
31യോസേഫ് തന്റെ സഹോദരന്മാരോടും
പിതാവിന്റെ മറ്റു കുടുംബാംഗങ്ങളോടുമായി
പറഞ്ഞു, “നിങ്ങൾ വന്നിരിക്കുന്ന വിവരം
ഞാൻ ഫറവോനോടു പറയാൻ പോകുന്നു.
ഞാൻ ഫറവോനോടു പറയും, ‘എന്റെ
സഹോദരന്മാരും എന്റെ പിതാവിന്റെ മറ്റു
കുടുംബാംഗങ്ങളും കനാൻദേശം വിട്ട് ഇവിടെ
എന്റെയടുത്തു വന്നിരിക്കുന്നു. 32അവർ ഒരു
ഇടയകുടുംബമാണ്. എപ്പോഴും ആടുകളും
മൃഗങ്ങളും അവരോടൊപ്പമുണ്ടാകും. അവർ
തങ്ങളുടെ മൃഗങ്ങളെ മുഴുവനും തങ്ങളുടെ
വസ്തുവകകളെയും ഇങ്ങോട്ടു കൊണ്ടു
വന്നിട്ടുണ്ട്.’ 33ഫറവോൻ നിങ്ങളെ വിളിക്കു
മ്പോൾ ‘നിങ്ങളുടെ തൊഴിലിനെക്കുറിച്ചു
ചോദിക്കും?’ 34നിങ്ങൾ അവനോടു പറയണം,
‘ഞങ്ങൾ ഇടയന്മാരാണ്. ജീവിതം മുഴുവൻ
ഞങ്ങൾ ഇടയന്മാരായിരിക്കുന്നു. ഞങ്ങൾക്ക്
മുമ്പ് ഞങ്ങളുടെ പൂർവ്വികരും ഇടയന്മാരായി
രുന്നു’ എന്ന്. അപ്പോൾ ഗോശെൻദേശത്തു താമ
സിക്കാൻ ഫറവോൻ നിങ്ങളെ അനുവദിക്കും.
ഈജിപ്തുകാർക്ക് ഇടയന്മാരെ ഇഷ്ടമില്ലാത്ത
തിനാൽ ഗോശെനിൽ തന്നെ താമസിക്കുന്ന
താണ് നിങ്ങൾക്ക് നല്ലത്.”

### യിസ്രായേൽ ഗോശെനിൽ താമസിക്കുന്നു

47 യോസേഫ് ഫറവോന്റെയടുത്തു
ചെന്നു പറഞ്ഞു, “എന്റെ പിതാവും
സഹോദരന്മാരും അവരുടെയെല്ലാം കുടുംബ
ങ്ങളും ഇവിടെയുണ്ട്. അവരോടൊത്ത് അവ
രുടെ മുഴുവൻ മൃഗങ്ങളും എല്ലാ വസ്തുവക
കളുമുണ്ട്. അവരിപ്പോൾ ഗോശെൻദേശത്തു
ണ്ട്.” 2യോസേഫ് തന്റെ സഹോദരന്മാരിൽ
അഞ്ചുപേരെ തെരഞ്ഞെടുത്ത് ഫറവോന്റെ
മുമ്പിൽ കൊണ്ടുപോയിരുന്നു.
3ഫറവോൻ സഹോദരന്മാരോടു പറഞ്ഞു,
“നിങ്ങളുടെ തൊഴിൽ എന്താണ്?”

സഹോദരന്മാർ ഫറവോനോടു പറഞ്ഞു,
“പ്രഭോ, ഞങ്ങൾ ഇടയന്മാരാണ്. ഞങ്ങൾക്ക്
മുമ്പ് ഞങ്ങളുടെ പൂർവ്വികരും ഇടയന്മാരായി
രുന്നു.” 4അവർ ഫറവോനോടു തുടർന്നു പറ
ഞ്ഞു, “കനാൻദേശത്ത് ക്ഷാമം വളരെ രൂക്ഷ
മാണ്. അവിടെ ഞങ്ങളുടെ മൃഗങ്ങൾക്കു മേ
യാൻ ഒരു പുൽമേടുമില്ല. അതിനാൽ ഞങ്ങൾ
ഈ ദേശത്തു വസിക്കാൻ വന്നു. ദയവായി
ഗോശെൻദേശത്ത് വസിക്കാൻ ഞങ്ങളെ അനു
വദിക്കണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു.”

5അപ്പോൾ ഫറവോൻ യോസേഫിനോടു
പറഞ്ഞു, “നിന്റെ പിതാവും സഹോദരന്മാരും
നിന്റെയടുക്കൽ വന്നിരിക്കുന്നു. 6അവർക്കു
താമസിക്കാൻ ഈജിപ്തിലെ ഏതു സ്ഥലവും
നിനക്കു തെരഞ്ഞെടുക്കാം. നിന്റെ പിതാവി
നും സഹോദരന്മാർക്കും ഏറ്റവും നല്ല സ്ഥലം
തന്നെ നൽകുക. അവർ ഗോശെൻദേശത്തു
തന്നെ വസിക്കട്ടെ. അവർ നല്ല ഇടയന്മാരാണെ
ങ്കിൽ എന്റെ ആടുകളെക്കൂടി അവർ നോക്ക
ട്ടെ. 7അനന്തരം യോസേഫ് തന്റെ പിതാ
വിനെ ഫറവോനു മുമ്പിൽ കൊണ്ടുവന്നു.
യാക്കോബ് ഫറവോനെ അനുഗ്രഹിച്ചു. 8ഫറ
വോൻ അവനോടു ചോദിച്ചു, “അങ്ങയ്ക്ക്
എത്ര വയസ്സായി? 9യാക്കോബ് ഫറവോനോടു
പറഞ്ഞു, “ധാരാളം പ്രശ്നങ്ങളുള്ള ഒരു
ചെറിയ ജീവിതം. 130 വർഷമേ ഞാൻ ജീവി
ച്ചിട്ടുള്ളൂ. എന്റെ പിതാവും പൂർവ്വികരും
എന്നെക്കാൾ അധികം ജീവിച്ചു.”

10യാക്കോബ് ഫറവോനെ അനുഗ്രഹിച്ചു.
അനന്തരം യാക്കോബ് ഫറവോന്റെ സമക്ഷ
ത്തിൽനിന്നും പോയി.

11ഫറവോന്റെ കല്പനകൾ യോസേഫ് അനു
സരിക്കുകയും തന്റെ പിതാവിനും സഹോദര
ന്മാർക്കും ഈജിപ്തിൽ സ്ഥലം നൽകുകയും
ചെയ്തു. ഈജിപ്തിലെ ഏറ്റവും നല്ല ദേശ
മായ രമെസേസ് ആണ് യോസേഫ് അവർക്കു
നൽകിയത്. 12തന്റെ പിതാവിനും സഹോദര
ന്മാർക്കും മറ്റെല്ലാവർക്കും ആവശ്യമായത്ര ഭക്ഷ
ണവും യോസേഫ് നൽകി.

## യോസേഫ് ഫറവോനു സ്ഥലം വാങ്ങുന്നു

13ക്ഷാമം വളരെ രൂക്ഷമായി. രാജ്യത്ത് ഒരിട
ത്തും ഭക്ഷണം കിട്ടാതായി. ഇക്കാലത്ത് ഈജി
പ്തും കനാൻദേശവും വളരെ ദരിദ്രമായി.
14രാജ്യവാസികൾ കൂടുതൽ കൂടുതൽ ധാന്യം
വാങ്ങി. യോസേഫ് പണം സമ്പാദിച്ച് ഫറ
വോന്റെ വസതിയിൽ കൊണ്ടുവന്നു. 15കുറ
ച്ചു കാലത്തിനുശേഷം ഈജിപ്തുകാരുടെയും
കനാൻകാരുടെയും കയ്യിൽ പണമില്ലാതെ
യായി. അവർ തങ്ങളുടെ പണം മുഴുവൻ
ധാന്യം വാങ്ങാനായി ചെലവഴിച്ചു. അതി
നാൽ ഈജിപ്തുകാർ യോസേഫിന്റെയടുത്തു
ചെന്ന് അപേക്ഷിച്ചു, “ദയവായി ഞങ്ങൾക്കു
ഭക്ഷണം തരേണമേ. ഞങ്ങളുടെ പണം തീർന്നു
പോയിരിക്കുന്നു. ഭക്ഷിച്ചില്ലെങ്കിൽ അങ്ങു
നോക്കി നിൽക്കെ ഞങ്ങൾ മരിച്ചു വീഴും.”

16എന്നാൽ യോസേഫ് മറുപടി പറഞ്ഞു,
“നിങ്ങളുടെ കന്നുകാലികളെ എനിക്കു തരിക,
ഞാൻ നിങ്ങൾക്കു ഭക്ഷണം തരാം.” 17അതി
നാൽ ജനങ്ങൾ തങ്ങളുടെ കന്നുകാലികളെയും
കുതിരകളെയും മറ്റെല്ലാ മൃഗങ്ങളെയും ഭക്ഷണം
വാങ്ങാൻ ഉപയോഗിച്ചു. ആ വർഷം യോ
സേഫ് അവർക്ക് ആഹാരം കൊടുക്കുകയും
പകരം മൃഗങ്ങളെ വാങ്ങുകയും ചെയ്തു.

18പക്ഷേ അടുത്ത വർഷം ഭക്ഷണം വാങ്ങാൻ
മൃഗങ്ങളോ പണമോ അവരുടെ കയ്യിൽ ഇല്ലാതെ
യായി. അതിനാൽ ജനങ്ങൾ യോസേഫിനെ
സമീപിച്ചു പറഞ്ഞു, “ഞങ്ങളുടെ കയ്യിൽ
പണമൊന്നുമില്ലെന്ന് അങ്ങയ്ക്കറിയാം. ഞങ്ങ
ളുടെ മൃഗങ്ങൾ മുഴുവനും അങ്ങയുടേതാകു
കയും ചെയ്തു. ഞങ്ങളുടെ ശരീരവും ഭൂമിയു
മല്ലാതെ അങ്ങയുടെ മുമ്പിൽ ഞങ്ങൾക്കൊന്നു
മില്ല. 19തീർച്ചയായും അങ്ങു നോക്കിയിരിക്കെ
ഞങ്ങൾ മരിക്കും. പക്ഷേ അങ്ങു ഞങ്ങൾക്കു
ഭക്ഷണം തന്നാൽ ഞങ്ങളുടെ ഭൂമി ഫറവോനു
നൽകുകയും ഞങ്ങൾ അദ്ദേഹത്തിന്റെ അടിമ
കളായിരിക്കുകയും ചെയ്യാം. ഞങ്ങൾക്കു വിത
യ്ക്കാൻ വിത്തു തരിക. അപ്പോൾ ഞങ്ങൾക്കു
മരിക്കേണ്ടി വരില്ല. ഭൂമി ഞങ്ങൾക്കിനിയും
ഭക്ഷണം വളർത്തുകയും ചെയ്യും.”

20അങ്ങനെ ഈജിപ്തിലെ മുഴുവൻ ഭൂമിയും
ഫറവോനുവേണ്ടി യോസേഫ് വാങ്ങി. ഈജി
പ്തുകാർ എല്ലാവരും തങ്ങളുടെ പാടങ്ങൾ
യോസേഫിനു വിറ്റു. വിശപ്പു മൂലമാണ് അവർ
അവ വിറ്റത്. 21എല്ലാ ജനങ്ങളും ഫറവോന്റെ
അടിമകളായി. ഈജിപ്തിലുണ്ടായിരുന്നവ
രെല്ലാം ഫറവോന്റെ അടിമകളായിത്തീർന്നു.
22പുരോഹിതരുടെ സ്ഥലം മാത്രമേ യോസേഫ്
വാങ്ങാതിരുന്നുള്ളൂ. അവരുടെ ജോലിക്ക് ഫറ
വോൻ പ്രതിഫലം കൊടുത്തിരുന്നതുകൊണ്ടാ
ണ് അവർക്ക് ഭൂമി വിൽക്കേണ്ടി വരാത്തത്.
അതിനാൽ അവർ ആ പണം തങ്ങൾക്കു ഭക്ഷ
ണം വാങ്ങാൻ ഉപയോഗിച്ചു.

23യോസേഫ് ജനങ്ങളോടു പറഞ്ഞു,
“ഇപ്പോൾ നിങ്ങളെയും നിങ്ങളുടെ സ്ഥലങ്ങ
ളെയും ഞാൻ ഫറവോനുവേണ്ടി വാങ്ങിയിരി
ക്കുന്നു. അതിനാൽ ഞാൻ നിങ്ങൾക്കു വിത്തു
തരാം. നിങ്ങൾ അതു പാടത്തു വിതയ്ക്കുക.
24കൊയ്ത്തുകാലം വരുമ്പോൾ വിളവിന്റെ
അഞ്ചിലൊന്ന് ഫറവോനു നൽകണം. അഞ്ചിൽ
നാല് നിങ്ങൾക്കും ഉപയോഗിക്കാം. ആഹാര
ത്തിനു സൂക്ഷിക്കുന്ന ധാന്യത്തിൽ ഒരു ഭാഗം
അടുത്ത വർഷത്തെ വിതയ്ക്കു വിത്തായി
ഉപയോഗിക്കാം. അപ്പോൾ നിങ്ങൾക്കു നിങ്ങ
ളുടെ കുടുംബങ്ങളെയും കുട്ടികളെയും പുല
ർത്താം.”

25ജനങ്ങൾ പറഞ്ഞു, “അങ്ങ് ഞങ്ങളുടെ
ജീവൻ രക്ഷിച്ചു. ഫറവോന്റെ അടിമകളാ
യിരിക്കുന്നതിൽ ഞങ്ങൾക്ക് വളരെ സന്തോഷ
മുണ്ട്.”

26അതിനാൽ യോസേഫ് ഈജിപ്തിൽ ഒരു
നിയമമുണ്ടാക്കി. ആ നിയമം ഇന്നും തുടരുന്നു.
ഭൂമിയിൽനിന്നും കിട്ടുന്ന എന്തിന്റെയും
അഞ്ചിലൊന്ന് ഫറവോനുള്ളതാണ്. എല്ലാ ഭൂമി
യുടെയും ഉടമ ഫറവോനാണ്. പുരോഹിത
രുടെ ഭൂമിയിൽ മാത്രമാണ് ഫറവോന് ഉടമ
സ്ഥാവകാശമില്ലാത്തത്.

## “എന്നെ ഈജിപ്തിൽ സംസ്കരിക്കരുത്”

27യിസ്രായേൽ ഈജിപ്തിൽ താമസിച്ചു.
ഗോശെൻദേശത്താണയാൾ വസിച്ചത്. അയാ
ളുടെ കുടുംബം വളരെ വലുതായി വളർന്നു.
ഈജിപ്തിൽ അവർക്ക് ആ ദേശം ലഭിക്കുകയും
സന്തുഷ്ടിയോടെ അവരവിടെ ജീവിക്കുകയും
ചെയ്തു.

28യാക്കോബ് ഈജിപ്തിൽ പതിനേഴു
വർഷം താമസിച്ചു. യാക്കോബിന് 147 വയ
സ്സായി. 29തന്റെ മരണസമയമടുത്തു എന്നറി

ഞ്ഞ യിസ്രായേൽ പുത്രനായ യോസേഫിനെ
അരികിൽ വിളിച്ചു പറഞ്ഞു, "നിനക്കെന്നോടു
സ്നേഹമുണ്ടെങ്കിൽ കൈ എന്റെ തുടയുടെയ
ടിയിൽ വച്ച് സത്യം ചെയ്യുക. ഞാൻ പറയു
ന്നത് അനുസരിക്കാമെന്നും എന്നോടു സത്യ
സന്ധത പുലർത്താമെന്നും ഞാൻ മരിക്കു
മ്പോൾ എന്നെ ഈജിപ്തിൽ സംസ്കരിക്കുക
യില്ലെന്നും സത്യം ചെയ്യുക. **30**എന്റെ പൂർവ്വി
കരെ സംസ്കരിച്ചിടത്ത് എന്നെയും സംസ്കരി
ക്കണം. എന്നെ ഈജിപ്തിൽനിന്നും കൊണ്ടു
പോയി ഞങ്ങളുടെ കുടുംബക്കല്ലറയിൽ
വേണം സംസ്കരിക്കാൻ."

യോസേഫ് പറഞ്ഞു, "അങ്ങു പറഞ്ഞതു
പോലെ തന്നെ പ്രവർത്തിക്കാം എന്നു ഞാൻ
വാഗ്ദാനം ചെയ്യുന്നു."

**31**അപ്പോൾ യാക്കോബ് പറഞ്ഞു, "എന്നോടു
സത്യം ചെയ്യുക." അപ്പോൾ അങ്ങനെ പ്രവർ
ത്തിക്കാമെന്ന് യോസേഫ് സത്യം ചെയ്തു.
അനന്തരം യിസ്രായേൽ കിടക്കയിലേക്കു തല
താഴ്ത്തി.

### മനശ്ശെയ്ക്കും എഫ്രയീമിനും അനുഗ്രഹങ്ങൾ

**48** അല്പനേരം കഴിഞ്ഞപ്പോൾ യോസേ
ഫിനു മനസ്സിലായി തന്റെ പിതാവ്
വളരെ രോഗിയായെന്ന്. അതിനാൽ യോസേ
ഫ് തന്റെ രണ്ടു പുത്രന്മാരായ മനശ്ശെയെയും
എഫ്രയീമിനെയും പിതാവിന്റെയടുത്തേക്കു
കൊണ്ടുപോയി. **2**യോസേഫ് വന്നപ്പോൾ
ചിലർ യിസ്രായേലിനോടു പറഞ്ഞു, "അങ്ങ
യുടെ പുത്രൻ യോസേഫ് കാണാൻ വന്നിരി
ക്കുന്നു." യിസ്രായേൽ വളരെ ക്ഷീണിതനായിരു
ന്നുവെങ്കിലും നന്നേ പണിപ്പെട്ട് കിടക്കയിൽ
എഴുന്നേറ്റിരുന്നു.

**3**അനന്തരം യിസ്രായേൽ യോസേഫിനോടു
പറഞ്ഞു, "കനാൻദേശത്തെ ലൂസ്സിൽ വച്ച്
സർവ്വശക്തനായ ദൈവം എനിക്കു പ്രത്യക്ഷ
പ്പെട്ടു. ദൈവം അവിടെ എന്നെ അനുഗ്രഹിച്ചു.
**4**ദൈവം എന്നോടു പറഞ്ഞു, 'ഞാൻ നിനക്ക്
അനേകം പിൻഗാമികളെ നൽകി നിന്നെ വലി
യൊരു ജനതയാക്കും. നിന്റെ കുടുംബത്തിന്
ഈ ഭൂമി എക്കാലത്തേക്കും സ്വന്തമാകും.'
**5**ഇപ്പോൾ നിനക്കു രണ്ടു പുത്രന്മാരുണ്ട്. ഞാൻ
വരും മുമ്പ് ഈജിപ്തിൽ വച്ചാണ് നിനക്ക്
ആ പുത്രന്മാർ ജനിച്ചത്. നിന്റെ രണ്ടു പുത്ര
ന്മാരായ മനശ്ശെയും എഫ്രയീമും എനിക്ക്
എന്റെ സ്വന്തം മക്കളെപ്പോലെയാണ്. എനിക്കെ
വർ രൂബേനെയും ശിമെയോനെയും പോലെ
യാണ്. **6**അതിനാൽ ഈ രണ്ടു കുട്ടികളും
എന്റെ മക്കളായിരിക്കും. എനിക്കുള്ളതെല്ലാം
അവർ പങ്കുവയ്ക്കും. പക്ഷേ നിനക്കുള്ള മറ്റു
പുത്രന്മാർ നിന്റേതു മാത്രമായിരിക്കും. പക്ഷേ
എഫ്രയീമിന്റെയും മനശ്ശെയുടെയും പുത്ര
ന്മാരെപ്പോലെ തന്നെയായിരിക്കും അവരും.
അതായത്, ഭാവിയിൽ എഫ്രയീമിനും മനശ്ശെ
യ്ക്കുമുള്ളതെല്ലാം അവരും പങ്കുവയ്ക്കും. **7**പദ്ദൻ
-അരാമിൽനിന്നുള്ള ഞങ്ങളുടെ യാത്രയിൽ
റാഹേൽ മരിച്ചു. അതെന്നെ വളരെ ദു:ഖിത
നാക്കി. കനാൻ ദേശത്തു വച്ചാണവൾ മരിച്ചത്.
ഞങ്ങൾ അപ്പോൾ എഫ്രാത്തിലേക്കുള്ള വഴി
യിലൂടെ സഞ്ചരിക്കുകയായിരുന്നു. ഞാനവളെ
ബേത്ത്ലേഹെം എന്ന എഫ്രാത്തിലേക്കുള്ള
വഴിയിൽ തന്നെ സംസ്കരിച്ചു."

**8**അനന്തരം യിസ്രായേൽ യോസേഫിന്റെ
പുത്രന്മാരെ കണ്ടു. യിസ്രായേൽ ചോദിച്ചു,
"ആരാണ് ആ കുട്ടികൾ?"

**9**യോസേഫ് തന്റെ പിതാവിനോടു പറ
ഞ്ഞു, "ഇവരാണ് എന്റെ പുത്രന്മാർ. ദൈവം
എനിക്കു തന്ന കുട്ടികൾ."

യിസ്രായേൽ പറഞ്ഞു, "നിന്റെ കുട്ടികളെ
എന്റെയടുത്തേക്കു കൊണ്ടുവരിക. ഞാന
വരെ അനുഗ്രഹിക്കാം."

**10**യിസ്രായേലിന് പ്രായം വളരെയായതി
നാൽ കണ്ണുകൾ ശരിക്കു കാണാമായിരുന്നില്ല.
അതിനാൽ യോസേഫ് തന്റെ മക്കളെ പിതാ
വിനോട് അടുപ്പിച്ചു നിർത്തി. യിസ്രായേൽ
കുട്ടികളെ ചുംബിക്കുകയും കെട്ടിപ്പിടിക്കു
കയും ചെയ്തു. **11**അനന്തരം യിസ്രായേൽ
യോസേഫിനോടു പറഞ്ഞു, "നിന്റെ മുഖം
ഇനിയൊരിക്കലും കാണാനാകുമെന്ന് ഞാൻ
കരുതിയിരുന്നില്ല. പക്ഷേ നോക്കൂ! നിന്നെയും
നിന്റെ കുട്ടികളെയും കാണാൻ ദൈവം
എന്നെ അനുവദിച്ചിരിക്കുന്നു."

**12**അനന്തരം യോസേഫ് കുട്ടികളെ യിസ്രാ
യേലിന്റെ മടിയിൽനിന്നും മാറ്റി. അവർ അവ
ന്റെ പിതാവിന്റെ മുമ്പിൽ നമസ്കരിച്ചു.
**13**യോസേഫ് മനശ്ശെയെ തന്റെ ഇടതു വശ
ത്തും എഫ്രയീമിനെ വലതു വശത്തും നിർത്തി.
(അതിനാൽ എഫ്രയീം യിസ്രായേലിന്റെ
ഇടതു വശത്തും മനശ്ശെ യിസ്രായേലിന്റെ
വലതു വശത്തുമായിവന്നു.) **14**പക്ഷേ യിസ്രാ
യേൽ തന്റെ കൈകൾ പിണച്ചു വലതു
കൈ ഇളയകുട്ടിയായ എഫ്രയീമിന്റെ തല
യിൽ വച്ചു. അനന്തരം ഇടതുകൈ മൂത്ത കുട്ടി
യായ മനശ്ശെയുടെ തലയിലും വച്ചു. മനശ്ശെ
മൂത്തവനായിരുന്നുവെങ്കിലും യിസ്രായേലി
ന്റെ ഇടത്തെ കൈയായിരുന്നു അവന്റെ തല
യിൽ വച്ചത്. **15**യിസ്രായേൽ യോസേഫി
നേയും അനുഗ്രഹിച്ചുകൊണ്ട് ഇങ്ങനെ പറ
ഞ്ഞു,

"എന്റെ പൂർവ്വികരായ അബ്രാഹാമും
യിസ്ഹാക്കും ദൈവത്തെ ആരാധിച്ചിരുന്നു.
ആ ദൈവം ജീവിതത്തിലുടനീളം എന്നെ
നയിച്ചു.

**16**എന്റെ പ്രശ്നങ്ങളിൽനിന്നെല്ലാം എന്നെ
രക്ഷിച്ച ദൂതനും അവനായിരുന്നു. അവൻ ഈ
കുട്ടികളെ അനുഗ്രഹിക്കാൻ ഞാൻ പ്രാർത്ഥി
ക്കുന്നു. ഇപ്പോൾ ഈ കുട്ടികൾക്ക് എന്റെ
പേരു കിട്ടും. നമ്മുടെ പൂർവ്വികരായ അബ്രാ
ഹാമിന്റെയും യിസ്ഹാക്കിന്റെയും പേരും.
അവർ ഭൂമിയിലെ വലിയ കുടുംബവും ജനത
യുമായി വളരാൻ ഞാൻ പ്രാർത്ഥിക്കുന്നു."

**17**തന്റെ പിതാവ് തന്റെ വലതുകരം എഫ്ര
യീമിന്റെ തലയിൽ വച്ചിരിക്കുന്നതായി
യോസേഫ് കണ്ടു. അത് യോസേഫിനെ
സന്തുഷ്ടനാക്കിയില്ല. യോസേഫ് തന്റെ
പിതാവിന്റെ കൈ കയ്യിലെടുത്തു. ആ കൈ
എഫ്രയീമിന്റെ തലയിൽ നിന്നെടുത്ത്
മനശ്ശെയുടെ തലയിൽ വയ്ക്കാൻ അവൻ ആഗ്ര
ഹിച്ചു. **18**യോസേഫ് തന്റെ പിതാവിനോടു
പറഞ്ഞു, "അങ്ങ് വലതു കൈ വച്ചത് തെറ്റി
ച്ചായിരുന്നു. മനശ്ശെയാണ് ആദ്യ ജാതൻ, അങ്ങ
യുടെ വലതു കൈ അവന്റെമേൽ വയ്ക്കുക!"

**19**എന്നാൽ പിതാവ് ഇങ്ങനെ വാദിച്ചു,
"എനിക്കറിയാം മകനേ, എനിക്കറിയാം. മന
ശ്ശെയാണ് ആദ്യജാതൻ. അവൻ മഹാനാകു
കയും ചെയ്യും. അവനും അനേകം ജനതകളുടെ

പിതാവാകും. എന്നാൽ ഇളയസഹോദരൻ
മൂത്തവനെക്കാൾ വലിയവനാകും. ഇളയ
വന്റെ കുടുംബം വളരെ വലുതായിരിക്കും.”
20അങ്ങനെ യിസ്രായേൽ അന്ന് അവരെ
അനുഗ്രഹിച്ചു. അവൻ പറഞ്ഞു,
“തങ്ങൾ ആരെയെങ്കിലും അനുഗ്രഹിക്കു
മ്പോൾ യിസ്രായേലുകാർ നിങ്ങളുടെ പേരു
കൾ ഉപയോഗിക്കും. അവർ പറയും, “ദൈവം
നിന്നെ എഫ്രയീമിനെപ്പോലെയോ മനശ്ശെയെ
പ്പോലെയോ ആക്കട്ടെ.”
അങ്ങനെ യിസ്രായേൽ എഫ്രയീമിനെ മന
ശ്ശെയെക്കാൾ മഹാനാക്കി.
21അനന്തരം യിസ്രായേൽ യോസേഫി
നോടു പറഞ്ഞു, “ഇതാ എന്റെ മരണസമയം
അടുത്തിരിക്കുന്നു. എന്നാൽ ദൈവം നിന്നോ
ടൊത്തുണ്ടായിരിക്കും. അവൻ നിന്നെ നിന്റെ
പൂർവ്വികരുടെ രാജ്യത്തേക്കു നയിക്കും.
22നിന്റെ സഹോദരന്മാർക്കു നൽകാത്ത
ചിലതു ഞാൻ നിനക്കു തന്നിരിക്കുന്നു. അമോ
ര്യരിൽനിന്നും നേടിയ മല ഞാൻ നിനക്കു
തരുന്നു. എന്റെ അമ്പും വാളും ഉപയോഗി
ച്ചാണ് ഞാനവരെ തോല്പിച്ചത്.”

## യാക്കോബ് തന്റെ പുത്രന്മാരെ അനുഗ്രഹിക്കുന്നു

49 അനന്തരം യാക്കോബ് തന്റെ മക്കളെ
മുഴുവൻ അരികിൽ വിളിച്ചു. അവൻ
പറഞ്ഞു, “എന്റെ മക്കളെല്ലാവരും എന്റെ
അടുത്തുവരിക. ഭാവിയിലെന്താണ് നടക്കു
വാൻ പോകുന്നതെന്ന് ഞാൻ നിങ്ങളോടു
പറയാം. 2“യാക്കോബിന്റെ പുത്രന്മാരേ, ഒന്നി
ച്ചു വന്നു കേൾക്കുവിൻ. നിങ്ങളുടെ പിതാ
വായ യിസ്രായേലിനെ കേൾക്കുവിൻ.”

### രൂബേൻ

3“എന്റെ ആദ്യപുത്രനായ രൂബേൻ, നീയാ
ണെന്റെ ആദ്യസന്താനം, പുരുഷനെന്ന നില
യിലുള്ള എന്റെ ശക്തിയുടെ ആദ്യ തെളിവ്.
എന്റെ പുത്രന്മാരിൽ ഏറ്റവും ബഹുമാന്യനും
ശക്തനും നീയായിരുന്നു.
4പക്ഷേ നിന്റെ ആഗ്രഹങ്ങൾ വെള്ള
പ്പൊക്കം പോലെ അനിയന്ത്രിതം. അതിനാൽ
നീ എന്റെ ശ്രേഷ്ഠനായ പുത്രനായി അവ
ശേഷിക്കുകയില്ല. നീ നിന്റെ പിതാവിന്റെ
കിടക്കയിൽ കയറി അവന്റെ ഭാര്യമാരിൽ
ഒരുവളോടുകൂടെ ശയിച്ചു. നീ എന്റെ കിടക്ക
യ്ക്ക്, നീ കിടന്ന കിടക്കയ്ക്ക് നാണക്കേടു
വരുത്തി.”

### ശിമെയോനും ലേവിയും

5“ശിമെയോനും ലേവിയും സഹോദരന്മാർ.
അവർ വാളെടുത്തു യുദ്ധം ചെയ്യാൻ ഇഷ്ടപ്പെ
ടുന്നു.
6അവർ രഹസ്യമായി ദുഷ്ടതകൾ ആസൂത്ര
ണം ചെയ്തു. എന്റെ മനസ്സ് അവരുടെ പരി
പാടികളിൽ പങ്ക് ആഗ്രഹിക്കുന്നില്ല. ഞാനവ
രുടെ രഹസ്യസമാഗമങ്ങളെ സ്വീകരിക്കില്ല.
തങ്ങളുടെ കോപത്തിൽ അവർ ആളുകളെ
കൊന്നു. തമാശയ്ക്ക് അവർ മൃഗങ്ങളെ മുറിപ്പെ
ടുത്തി. 7അവരുടെ കോപം ഒരു ശാപമാണ്.
അതു വളരെ ശക്തവുമാണ്. ഭ്രാന്തു പിടിച്ചാൽ
അവർ വളരെ ക്രൂരന്മാരാണ്. അവർക്കു യാക്കോ
ബിന്റെ നാട്ടിൽ അവരുടെ ഭൂമി കിട്ടില്ല.
അവർ യിസ്രായേലിലാകെ വ്യാപിക്കും.”

### യെഹൂദാ

8“യെഹൂദാ, നിന്റെ സഹോദരന്മാർ നിന്നെ
വാഴ്ത്തും. നീ നിന്റെ ശത്രുക്കളെ തോല്പിക്കും.
നിന്റെ സഹോദരന്മാർ നിനക്കു മുമ്പിൽ നമ
സ്കരിക്കും.
9യെഹൂദാ ഒരു സിംഹത്തെപ്പോലെയാണ്.
എന്റെ കുഞ്ഞേ, നീ, സ്വയം വധിച്ച മൃഗ
ത്തിന്റെ മുകളിൽ നിൽക്കുന്ന ഒരു സിംഹത്തെ
പ്പോലെയാണ്. വിശ്രമിക്കാൻ കിടക്കുന്ന ഒരു
സിംഹത്തെപ്പോലെയാണ് യെഹൂദാ. അവനെ
ഉപദ്രവിക്കാൻ ആർക്കും ധൈര്യമില്ല.
10യെഹൂദയുടെ കുടുംബക്കാർ രാജാക്കന്മാ
രാകും. യഥാർത്ഥരാജാവ് വരും വരെ അധികാര
ചിഹ്നം അവന്റെ കുടുംബക്കാരിൽനിന്ന്
പോകില്ല. അപ്പോൾ അനേകം പേർ അവനെ
അനുസരിക്കുകയും സേവിക്കുകയും ചെയ്യും.
11അവൻ തന്റെ കഴുതയെ മുന്തിരി വള്ളി
യിൽ കെട്ടുന്നു. കഴുതക്കുട്ടിയെ ഏറ്റവും നല്ല
മുന്തരിവള്ളിയിൽ കെട്ടുന്നു. തന്റെ വസ്ത്ര
ങ്ങൾ അവൻ നല്ല വീഞ്ഞിൽ കഴുകുന്നു.
12വീഞ്ഞു കുടിച്ച് അവന്റെ കണ്ണുകൾ
ചുവന്നു. പാലു കുടിച്ച് അവന്റെ പല്ലുകൾ
വെളുത്തു.”

### സെബൂലൂൻ

13“സെബൂലൂൻ കടൽക്കരയിൽ താമസിക്കും.
അവന്റെ കടൽത്തീരം കപ്പലുകൾക്കൊരു
സുരക്ഷിതസ്ഥലമായിരിക്കും. സീദോൻ നഗരം
വരെ അവന്റെ രാജ്യം വ്യാപിക്കും.”

### യിസ്സാഖാർ

14“കഠിനാദ്ധ്വാനം ചെയ്ത ഒരു കഴുതയെ
പ്പോലെയാണ് യിസ്സാഖാർ. ഭാരമേന്തിയ
അവൻ വിശ്രമിക്കുന്നു.
15തന്റെ വിശ്രമസ്ഥലം നല്ലതെന്ന് അവൻ
കാണും. തന്റെ ദേശം സന്തോഷദായകമായി
അവൻ കാണും. വലിയ ഭാരങ്ങളെടുക്കാൻ
അവൻ തോൾ കുനിക്കുന്നു. അടിമയെപ്പോലെ
അവൻ വേലയെടുക്കാൻ തയ്യാറാകുന്നു.”

### ദാൻ

16“മറ്റ് യിസ്രായേൽ ഗോത്രങ്ങളെപ്പോലെ
ദാൻ സ്വന്തം ജനതയെ വിധിക്കും.
17ദാൻ, വഴിയരികിലെ പാമ്പിനെപ്പോലെ
യായിരിക്കും. വഴിയോരത്തുകിടക്കുന്ന ഒരു
അപകടകാരിയായ പാമ്പിനെപ്പോലെയായി
രിക്കും അവൻ. ആ പാമ്പ് ഒരു കുതിരയുടെ
കാലിൽ കടിക്കുന്നു. സവാരിക്കാരൻ താഴെ
വീഴുന്നു.
18“യഹോവേ, ഞാൻ നിന്റെ രക്ഷയ്ക്കായി
കാത്തിരിക്കുന്നു.”

### ഗാദ്

19“ഒരു സംഘം കള്ളന്മാർ ഗാദിനെ ആക്രമി
ക്കും. പക്ഷേ ഗാദ് അവരെ ദൂരേക്ക് ഓടിക്കും.”

### ആശേർ

20“ആശേരിന്റെ നിലം നല്ല വിളവുണ്ടാക്കും.
ആ ഭക്ഷണം രാജാവിനു പോലും യോജ്യം!”

### നഫ്താലി

21“നഫ്താലി സ്വതന്ത്രമായിട്ടോടുന്ന ഒരു
മാനിനെപ്പോലെയും. അവന്റെ വാക്കുകൾ
അവയുടെ മനോഹരമായ കുഞ്ഞുങ്ങളെപ്പോ
ലെയും.”

### യോസേഫ്

22“യോസേഫാണ് ഏറ്റവും വിജയി. യോ
സേഫ് പഴങ്ങൾ കൊണ്ടുമൂടിയ മുന്തിരിവ
ള്ളിപോലെയും നീരുറവയിൽ വളരുന്ന മുന്തി
രിവള്ളി പോലെയും വേലിയിൽ വളരുന്ന
മുന്തിരിവള്ളി പോലെയുമാകുന്നു.
23അനേകം പേർ അവനെതിരെ യുദ്ധം
ചെയ്തു. അമ്പുള്ളവരൊക്കെ അവന്റെ ശത്രു
ക്കളായി.
24പക്ഷേ അവൻ തന്റെ അചഞ്ചലമായ
വില്ലിനാലും സമർത്ഥമായ കൈകളാലും പൊ
രുതി ജയിച്ചു. യാക്കോബിന്റെ മഹാശക്ത
നിൽനിന്ന് അവനു കരുത്തു കിട്ടുന്നു. അതാ
യത്, യിസ്രായേലിന്റെ പാറയായ ഇടയനിൽ
നിന്ന്.
25നിന്റെ പിതാവിന്റെ ദൈവത്തിൽനിന്ന്.
ദൈവം നിന്നെ അനുഗ്രഹിക്കുന്നു. സർവ്വശക്ത
നായ ദൈവം നിന്നെ അനുഗ്രഹിക്കട്ടെ.
ആകാശങ്ങളിൽനിന്നും അത്യഗാധങ്ങളിൽ
നിന്നും അവൻ നിനക്ക് അനുഗ്രഹങ്ങൾ ചൊരി
യട്ടെ. സ്തനങ്ങളിൽനിന്നും ഗർഭപാത്രങ്ങളിൽ
നിന്നും ഉള്ള അനുഗ്രഹങ്ങൾ അവൻ നിന്നിൽ
ചൊരിയട്ടെ.
26എന്റെ മാതാപിതാക്കൾക്ക് ഒരുപാട് നന്മ
കളുണ്ടായി. നിന്റെ പിതാവായ ഞാനും
വളരെയേറെ അനുഗ്രഹിക്കപ്പെട്ടു. നിന്റെ
സഹോദരന്മാർ നിന്നെ ഒന്നുമില്ലാതെ ഉപേ
ക്ഷിച്ചു. പക്ഷേ ഞാനിപ്പോൾ എന്റെ അനു
ഗ്രഹങ്ങൾ നിന്നിൽ മലപോലെ കൂട്ടുന്നു.”

### ബെന്യാമീൻ

27“വിശന്ന ചെന്നായെപ്പോലെയാണ്
ബെന്യാമീൻ. പ്രഭാതങ്ങളിൽ അവൻ കൊന്നു
തിന്നുകയും പ്രദോഷങ്ങളിൽ അവൻ മിച്ചമു
ള്ളതു പങ്കുവയ്ക്കുകയും ചെയ്യുന്നു.”
28യിസ്രായേലിന്റെ പന്ത്രണ്ടു ഗോത്രങ്ങൾ
ഇവയാണ്. അവരുടെ പിതാവ് അവരോടു പറ
ഞ്ഞ കാര്യങ്ങൾ ഇവയാണ്. ഓരോ പുത്രനും
യോജിക്കുന്ന അനുഗ്രഹങ്ങൾ അവൻ നൽകി.
29അനന്തരം യിസ്രായേൽ ഒരു കല്പനയും അവ
ർക്കു നൽകി. അവൻ പറഞ്ഞു, “മരണാനന്തരം
എന്റെ ജനതയോടടുത്തായിരിക്കാൻ ഞാനാ
ശിക്കുന്നു. ഹിത്യനായ എഫ്രോന്റെ ഭൂമിയി
ലുള്ള ഗുഹയിൽ എന്റെ പൂർവ്വികരോടൊപ്പം
എന്നെയും സംസ്കരിക്കണം. 30മമ്രേയ്ക്കു സമീ
പത്തുള്ള മക്പേയിലാണ് ആ സ്ഥലം. കനാൻ
ദേശത്താണത്. ഒരു ശ്മശാനമുണ്ടായിരിക്കുന്ന
തിന് അബ്രാഹാം എഫ്രോനിൽനിന്നും വാങ്ങി
യതാണ് ആ സ്ഥലം. 31അബ്രാഹാമും ഭാര്യ
സാറയും ആ ഗുഹയിലാണ് സംസ്കരിക്ക
പ്പെട്ടത്. യിസ്ഹാക്കും ഭാര്യ റിബെക്കയും
അവിടെയാണ് സംസ്കരിക്കപ്പെട്ടത്. എന്റെ
ഭാര്യ ലേയയെയും ഞാനവിടെ സംസ്കരിച്ചു.
32ഹിത്യരിൽനിന്നും വാങ്ങിയ സ്ഥലത്താണ് ആ
ഗുഹ.” 33തന്റെ പുത്രന്മാരോടു ഇത്രയും
പറഞ്ഞതിനു ശേഷം യാക്കോബു കിടന്നു.
കാലുകൾ എടുത്ത് കട്ടിലിൽ നിവർത്തി വച്ച്
അയാൾ മരിച്ചു.

### യാക്കോബിന്റെ ശവസംസ്കാരം

50 യിസ്രായേൽ മരിച്ചപ്പോൾ യോസേഫ്
വളരെ വ്യസനിച്ചു. അവൻ മൃതദേഹ
ത്തിൽ കെട്ടിപ്പിടിച്ചു കരയുകയും ചുംബിക്കു
കയും ചെയ്തു. 2പിതാവിന്റെ മൃതശരീരം ഒരു
ക്കാൻ അവൻ തന്റെ വൈദ്യന്മാരായിരുന്ന
ഭൃത്യരോടു കല്പിച്ചു. വൈദ്യന്മാർ യാക്കോബി
ന്റെ ശരീരം സംസ്കാരത്തിനു തയ്യാറാക്കി.
ഈജിപ്തുകാരുടെ പ്രത്യേകരീതിയിലാണതു
ചെയ്തത്. 3അതനുസരിച്ചു സംസ്കാരത്തിനു
മുമ്പ് നാല്പതുദിവസം മൃതദേഹം സൂക്ഷിക്കേണ്ടി
വന്നു. പിന്നെ ഈജിപ്തുകാർക്ക് യാക്കോബി
നായി ഒരു പ്രത്യേക ദു:ഖാചരണമുണ്ടായി.
എഴുപതു ദിവസമായിരുന്നു ഇത്.
4എഴുപതു ദിവസങ്ങൾക്കുശേഷം ദു:ഖാച
രണം അവസാനിച്ചു. അതിനാൽ യോസേഫ്
ഫറവോന്റെ കുടുംബാഗങ്ങളോടു സംസാ
രിച്ചു. യോസേഫ് പറഞ്ഞു, “ദയവായി ഈ
സന്ദേശം ഫറവോനു നൽകുക: 5‘എന്റെ
പിതാവ് മരിക്കാറായപ്പോൾ, കനാനിലെ ഗുഹ
യിൽ അദ്ദേഹത്തെ സംസ്കരിക്കാമെന്ന് ഞാന
ദ്ദേഹത്തോടു പ്രതിജ്ഞ ചെയ്തു. ആ ഗുഹ
അദ്ദേഹം തനിക്കായി തയ്യാറാക്കി വെച്ചിരുന്ന
താണ്. അതിനാൽ പിതാവിനെ സംസ്കരി
ക്കാൻ പോകാൻ എന്നെ അനുവദിക്കണം. അതി
നുശേഷം ഞാനങ്ങയുടെയടുത്തേക്കു മടങ്ങി
വരാം.’”
6ഫറവോൻ പറഞ്ഞു, “വാക്കു പാലിക്കുക,
പോയി നിന്റെ പിതാവിനെ സംസ്കരി
ക്കുക.”
7അങ്ങനെ യോസേഫ് തന്റെ പിതാവിനെ
സംസ്കരിക്കാൻ പോയി. ഫറവോന്റെ എല്ലാ
ഉദ്യോഗസ്ഥന്മാരും ഫറവോന്റെ എല്ലാ മൂപ്പ
ന്മാരും ഈജിപ്തിലെ എല്ലാ മൂപ്പന്മാരും യോ
സേഫിനോടൊത്തു പോയി. 8യോസേഫി
ന്റെ കുടുംബത്തിലെ എല്ലാ അംഗങ്ങളും അവ
ന്റെ സഹോദരന്മാരും അവന്റെ പിതാവി
ന്റെ കുടുംബത്തിലെ എല്ലാ അംഗങ്ങളും അവ
നോടൊത്തു പോയിരുന്നു. കുട്ടികളും മൃഗങ്ങളും
ഗോശെനിൽ തങ്ങി. 9അതൊരു വലിയ ജന
ക്കൂട്ടമായിരുന്നു. തേരുകളിലും കുതിരപ്പുറത്തും
സഞ്ചരിക്കുന്ന അനേകം ഭടന്മാരുടെ ഒരു സംഘ
വുമുണ്ടായിരുന്നു.

10അവർ യോർദ്ദാൻനദിക്കു കിഴക്കുള്ള ഗോ
രെൻ-ആതാദിലേക്കാണ് പോയത്. അവിടെയ
വർ യിസ്രായേലിന് ദീർഘമായ സംസ്കാര
ശുശ്രൂഷ നൽകി. ഏഴു ദിവസം ആ ശുശ്രൂഷ
നീണ്ടുനിന്നു. 11കനാൻ നിവാസികൾ
ഗോരെൻ -ആതാദിലെ ആ സംസ്കാര ശുശ്രൂഷ
കണ്ടു. അവർ പറഞ്ഞു, “ആ ഈജിപ്തുകാ
രുടേത് ഒരു വ്യസന ശുശ്രൂഷയാണ്!” അതി
നാൽ യോർദ്ദാൻനദിക്കു കുറുകെയുള്ള ആ
സ്ഥലം ആബേൽ-മിസ്രയീം എന്നാണിന്ന് അറി
യപ്പെടുന്നത്.
12അങ്ങനെ തങ്ങളുടെ പിതാവിന്റെ കല്പന
യാക്കോബിന്റെ പുത്രന്മാർ നടപ്പാക്കി.
13അവർ അവന്റെ ശരീരം കനാനിലേക്കു
കൊണ്ടു പോവുകയും മക്പേലയിലെ ഗുഹ
യിൽ സംസ്കരിക്കുകയും ചെയ്തു. ഹിത്യ
നായ എഫ്രോനിൽനിന്നും അബ്രാഹാം വാങ്ങി
യതും മമ്രേയ്ക്കു സമീപമുള്ള സ്ഥലത്തുള്ള
തുമായ ഗുഹയായിരുന്നു അത്. ഒരു ശ്മശാന
മാക്കാനാണ് അബ്രാഹാം ആ സ്ഥലം വാങ്ങി
യത്. 14തങ്ങളുടെ പിതാവിനെ സംസ്കരിച്ച
ശേഷം യോസേഫും മറ്റെല്ലാവരും സംഘത്തോ
ടൊപ്പം ഈജിപ്തിലേക്കു മടങ്ങി.

### സഹോദരന്മാർക്ക് ഇപ്പോഴും യോസേഫിനെ ഭയം

15വളരെ വർഷങ്ങൾക്കു മുൻപ് തങ്ങൾ
ചെയ്ത കാര്യങ്ങളോർത്ത് യോസേഫിന്
ഇന്നും തങ്ങളോടു ദേഷ്യമുണ്ടായിരിക്കുമെന്ന്
അവർ ഭയന്നു. അവർ സ്വയം പറഞ്ഞു,
“ഒരുപക്ഷേ യോസേഫ് ഇപ്പോഴും നമ്മെ വെറു
ക്കുന്നുണ്ടാകാം. കൂടാതെ നമ്മൾ അവനോടു
ചെയ്ത തിന്മയ്ക്ക് അവൻ തിരിച്ചടി തന്നെന്നും
വരാം.” 16അതിനാൽ സഹോദരന്മാർ ഈ
സന്ദേശം യോസേഫിനയച്ചു:

“നിന്റെ പിതാവ് മരിക്കുന്നതിനു മുമ്പ്
നിനക്കൊരു സന്ദേശം തരാൻ ഞങ്ങളെ
ഏല്പിച്ചിരുന്നു. 17അവൻ പറഞ്ഞു,
‘സഹോദരന്മാർ അവനോടു കാണിച്ച
തെറ്റിന് അവരോടു പൊറുക്കാൻ യോസേ
ഫിനോടു ഞാൻ അപേക്ഷിക്കുന്നതായി
പറയുക.’ അതിനാൽ യോസേഫേ,
ഇപ്പോൾ ഞങ്ങൾ അപേക്ഷിക്കുകയാണ്,
ഞങ്ങളുടെ തെറ്റ് പൊറുക്കുക. നിന്റെ
പിതാവിന്റെ ദൈവത്തിന്റെ ദാസരാണ്
ഞങ്ങൾ.”

ആ സന്ദേശം യോസേഫിനെ വളരെ ദു:ഖി
തനാക്കി. അവൻ കരഞ്ഞു. 18സഹോദരന്മാർ
അവന്റെ മുമ്പിലെത്തി നമസ്കരിച്ചു. അവർ
പറഞ്ഞു, “ഞങ്ങൾ നിന്റെ ദാസരായിരിക്കും.”
19അപ്പോൾ യോസേഫ് അവരോടു പറഞ്ഞു,
“ഭയപ്പെടരുത്. ഞാൻ ദൈവമല്ല! അതിനാൽ
എനിക്കു നിങ്ങളെ ശിക്ഷിക്കാൻ അധികാരവു
മില്ല. 20നിങ്ങളെന്നോടു തെറ്റു ചെയ്യാൻ ആലോ
ചിച്ചു എന്നതു സത്യമാണ്. പക്ഷേ യഥാർത്ഥ
ത്തിൽ ദൈവം നന്മകളാലോചിക്കുകയായി
രുന്നു. അനേകരുടെ ജീവൻ രക്ഷിക്കാൻ എന്നെ
ഉപയോഗിക്കുകയായിരുന്നു അവന്റെ ലക്ഷ്യം.
അതാണ് സംഭവിച്ചത്! 21അതിനാൽ ഭയപ്പെ
ടാതിരിക്കുക. ഞാൻ നിങ്ങളെയും കുട്ടികളെയും
കാത്തുകൊള്ളാം!” അങ്ങനെ യോസേഫ് തന്റെ
സഹോദരന്മാരെ സമാധാനിപ്പിച്ചു. അത് അവ
ർക്ക് സമാധാനമേകി.

22തന്റെ പിതാവിന്റെ കുടുംബാഗങ്ങളോ
ടൊത്ത് യോസേഫ് ഈജിപ്തിൽ തുടർന്നു
താമസിച്ചു. നൂറ്റിപ്പത്താം വയസ്സിലാണ്
അവൻ മരിച്ചത്. 23യോസേഫിന്റെ കാലത്തു
തന്നെ എഫ്രയീമിനും മക്കളും കൊച്ചു മക്കളു
മായി. മനശ്ശെയ്ക്കും ഒരു പുത്രനുണ്ടായി.
മാഖീർ എന്നായിരുന്നു അവന്റെ പേര്. മാഖീ
രിന്റെ പുത്രന്മാരെയും യോസേഫ് കണ്ടു.

### യോസേഫിന്റെ മരണം

24മരണമടുത്തപ്പോൾ യോസേഫ് തന്റെ
സഹോദരന്മാരോടു പറഞ്ഞു, “എന്റെ മരണ
സമയമടുത്തു. ദൈവം നിങ്ങളെ പരിപാലിക്കു
മെന്നും അവൻ നിങ്ങളെ ഈ രാജ്യത്തുനിന്നും
കൊണ്ടുപോകുമെന്നും എനിക്കറിയാം. അബ്രാ
ഹാമിനും യിസ്ഹാക്കിനും യാക്കോബിനും
വാഗ്ദാനം ചെയ്ത സ്ഥലത്തേക്ക് അവൻ
നിങ്ങളെ നയിക്കും.”
25അനന്തരം യോസേഫ് തന്റെ ജനതയോട്
ഒരു വാഗ്ദാനം ആവശ്യപ്പെട്ടു. യോസേഫ്
പറഞ്ഞു, “പുതിയ ദേശത്തേക്കു ദൈവം
നിങ്ങളെ നയിക്കുമ്പോൾ എന്റെ അസ്ഥികൾ
കൂടി കൊണ്ടുപോകാമെന്ന് നിങ്ങളെനിക്കു
വാഗ്ദാനം ചെയ്യുക.”
26നൂറ്റിപ്പത്താമത്തെ വയസ്സിൽ ഈജിപ്തിൽ
വച്ചാണ് യോസേഫ് മരിച്ചത്. വൈദ്യന്മാർ
അവന്റെ ശരീരം സംസ്കാരത്തിനു തയ്യാറാക്കു
കയും അതൊരു ശവപ്പെട്ടിയിലാക്കി ഈജി
പ്തിൽ സൂക്ഷിക്കുകയും ചെയ്തു.

# പുറപ്പാട്

### യാക്കോബിന്റെ കുടുംബം ഈജിപ്തിൽ

1 യാക്കോബ് തന്റെ പുത്രന്മാരോടൊത്ത്
ഈജിപ്തിലേക്കു യാത്ര ചെയ്തു. ഓരോ
പുത്രന്മാരോടുമൊപ്പം അവനവന്റെ കുടുംബ
വുമുണ്ടായിരുന്നു. യിസ്രായേലിന്റെ പുത്ര
ന്മാർ ഇവരായിരുന്നു: 2രൂബേൻ, ശിമെയോൻ,
ലേവി, യെഹൂദാ, 3യിസ്സാഖാർ, സെബൂലൂൻ,
ബെന്യാമീൻ, 4ദാൻ, നഫ്താലി, ഗാദ്, ആശേർ;
5യാക്കോബിന്റെ നേരിട്ടുള്ള പിൻഗാമിക
ളായി എഴുപതു പേരുണ്ടായിരുന്നു. (യോ
സേഫ് ആ പന്ത്രണ്ടു പേരിൽ ഒരാളായിരുന്നു
വെങ്കിലും അയാൾ ആ സമയത്തുതന്നെ
ഈജിപ്തിലായിരുന്നു.)
6പിന്നീട്, യോസേഫും സഹോദരന്മാരും ആ
തലമുറയിലെ എല്ലാവരും മരിച്ചു. 7പക്ഷേ
യിസ്രായേൽജനതയ്ക്ക് അനേകം സന്തതികളു
ണ്ടാവുകയും അവരുടെ സംഖ്യ കൂടുതൽ വളരു
കയും ചെയ്തു. യിസ്രായേൽജനത ശക്തി
പ്രാപിക്കുകയും ഈജിപ്തുരാജ്യമാകെ അവ
രെക്കൊണ്ടു നിറയുകയും ചെയ്തു.

### യിസ്രായേൽജനതയ്ക്ക് കുഴപ്പങ്ങൾ

8അനന്തരം ഒരു പുതിയ രാജാവ് ഈജിപ്തു
ഭരിക്കാൻ തുടങ്ങി. ഈ രാജാവിനു യോസേ
ഫിനെ അറിയില്ലായിരുന്നു. 9ഈ രാജാവ്
തന്റെ ജനതയോടു പറഞ്ഞു, “നോക്കൂ, യിസ്രാ
യേലുകാർ നമ്മെക്കാൾ എണ്ണത്തിൽ പെരു
കുകയും ശക്തരായിത്തീരുകയും ചെയ്തിരി
ക്കുന്നു! 10അവർ അനേകമായിത്തീരുന്നതു
തടയാൻ നാം ഒരു നല്ല പദ്ധതി ആസൂത്രണം
ചെയ്യണം. അല്ലാത്തപക്ഷം ഒരു യുദ്ധം ഉണ്ടാ
വുകയാണെങ്കിൽ അവർ നമ്മുടെ ശത്രുക്ക
ളോടു ചേരുകയും നമ്മെ തോല്പിക്കുകയും
നമ്മുടെ രാജ്യത്തിൽനിന്ന് രക്ഷപ്പെടുകയും
ചെയ്യും.”
11യിസ്രായേലുകാരുടെ ജീവിതം പ്രയാസ
മേറിയതാക്കിത്തീർക്കുവാൻ ഈജിപ്തുകാർ
തീരുമാനിച്ചു. അതിനാൽ ഈജിപ്തുകാർ
അവർക്കുമേൽ യജമാനന്മാരെ നിയോഗിച്ചു.
ആ യജമാനന്മാർ യിസ്രായേലുകാരെ, രാജാ
വിനു വേണ്ടി പീഥോം, റയംസേസ് എന്നീ
നഗരങ്ങൾ പണിയാൻ നിയോഗിച്ചു. ഈ
നഗരങ്ങൾ ധാന്യങ്ങളും മറ്റു സാധനങ്ങളും
സംഭരിക്കാൻ രാജാവ് ഉപയോഗിച്ചു.
12ഈജിപ്തുകാർ യിസ്രായേലുകാരെ കഠി
നാദ്ധ്വാനം ചെയ്യിച്ചു. പക്ഷേ യിസ്രായേലു
കാർ വളരെയധികം പണി ചെയ്യാൻ നിർബ
ന്ധിതരായപ്പോൾ അവർ കൂടുതൽ വളരു
കയും വ്യാപിക്കുകയും ചെയ്തു. ഈജിപ്തു
കാർ യിസ്രായേലുകാരെക്കുറിച്ച് വളരെയ
ധികം ഭയമുള്ളവരായിത്തീർന്നു. 13അതിനാൽ
ഈജിപ്തുകാർ യിസ്രായേലുകാരെക്കൊണ്ട്
കൂടുതൽ കഠിനാദ്ധ്വാനം ചെയ്യിച്ചു.
14ഈജിപ്തുകാർ യിസ്രായേലുകാരുടെ
ജീവിതം കൂടുതൽ കഠിനമാക്കി. അവർ അവ
രെക്കൊണ്ട് ഇഷ്ടികയും കുമ്മായവുമുണ്ടാ
ക്കുന്ന കഠിനജോലികൾ ചെയ്യിച്ചു. വയലുക
ളിലും അത്യദ്ധ്വാനം ചെയ്യിച്ചു. അവർ
ചെയ്ത എല്ലാ വേലകളിലും കാഠിന്യമേറി
യവയാണ് ചെയ്യേണ്ടി വന്നത്.

### ദൈവഭയമുള്ള സൂതികർമ്മിണികൾ

15യിസ്രായേലുകാരായ സ്ത്രീകളെ പ്രസവ
ത്തിനു സഹായിച്ച രണ്ടു സൂതികർമ്മിണിക
ളുണ്ടായിരുന്നു. ശിപ്രാ എന്നും പൂവാ എന്നു
മായിരുന്നു അവരുടെ പേര്. ഈജിപ്തുരാജാവ്
അവരോടു പറഞ്ഞു, 16“നിങ്ങൾ എബ്രായ
സ്ത്രീകളെ അവരുടെ പ്രസവത്തിൽ സഹാ
യിക്കുമ്പോൾ കുട്ടി ആണോ പെണ്ണോ എന്ന്
നിരീക്ഷിക്കുക. കുട്ടി ആണാകുന്നുവെങ്കിൽ
അതിനെ വധിക്കുകയും പെണ്ണാകുന്നുവെ
ങ്കിൽ അതിനെ ജീവിക്കാനനുവദിക്കുകയും
ചെയ്യുക.”
17പക്ഷേ സൂതികർമ്മിണികൾ ദൈവത്തോടു
ഭയവും ആദരവുമുള്ളവരായിരുന്നതിനാൽ
രാജാവു കല്പിച്ചതുപോലെ പ്രവർത്തിച്ചില്ല.
അവർ ആൺകുഞ്ഞുങ്ങളെയെല്ലാം ജീവിക്കാൻ
അനുവദിച്ചു.
18ഈജിപ്തിലെ രാജാവ് സൂതികർമ്മിണി
കളെ വിളിച്ചു ചോദിച്ചു, “നിങ്ങളെന്താണ്
ആൺകുഞ്ഞുങ്ങളെ ജീവിക്കാനനുവദിക്കു
ന്നത്? നിങ്ങളെന്താണ് ഇങ്ങനെ ചെയ്യുന്നത്?”
19സൂതികർമ്മിണികൾ രാജാവിനോടു പറ
ഞ്ഞു, “എബ്രായസ്ത്രീകൾ ഈജിപ്തിലെ
സ്ത്രീകളെക്കാൾ വളരെ ശക്തരാണ്. ഞങ്ങൾക്ക്
ചെന്ന് സഹായിക്കാനാകും മുമ്പ് അവർ സ്വയം
പ്രസവിക്കും.” 20-21സൂതികർമ്മിണികളിൽ ദൈ
വം സന്തുഷ്ടനായിരുന്നു. അതിനാൽ ദൈവം
അവരെ അനുഗ്രഹിക്കുകയും അവർക്കു കുടും
ബങ്ങളുണ്ടാകാൻ അനുവദിക്കുകയും ചെയ്തു.
എബ്രായജനതയ്ക്ക് പിന്നെയും കൂടുതൽ കുട്ടി
കളുണ്ടാകുകയും അവർ അതിശക്തരാകുകയും
ചെയ്തു.
22അതിനാൽ ഫറവോൻ തന്റെ ജനതയ്ക്ക്
ഒരു കല്പന നൽകി: “എല്ലാ പെൺശിശുക്കളും
ജീവിക്കട്ടെ. പക്ഷേ ഒരു എബ്രായ ആൺകുട്ടി
ജനിക്കുമ്പോൾത്തന്നെ അവനെ നൈൽനദി
യിൽ എറിയണം.”

### ശിശുവായ മോശെ

2 ലേവിയുടെ വംശത്തിൽപ്പെട്ട ഒരാളുണ്ടാ
യിരുന്നു. ആ വംശത്തിൽപ്പെട്ട ഒരു
സ്ത്രീയെ അയാൾ വിവാഹം കഴിച്ചു. 2അവൾ
ഗർഭംധരിക്കുകയും ഒരു ആൺകുട്ടിയെ പ്രസവി
ക്കുകയും ചെയ്തു. അവൻ വളരെ സുന്ദരനാ
ണെന്നു കണ്ട അവൾ കുട്ടിയെ മൂന്നുമാസം
ഒളിപ്പിച്ചു വച്ചു. 3അവനെ ഇനിയും അധിക
നാൾ മറച്ചുവയ്ക്കാൻ കഴിയില്ലെന്നും അവൻ
കണ്ടുപിടിക്കപ്പെട്ട് വധിക്കപ്പെട്ടേക്കാമെന്നും
ആ അമ്മ ഭയന്നു. അവൾ ചൂരലുകൊണ്ട് ഒരു

ചെറിയ പെട്ടകം ഉണ്ടാക്കി. അവൾ ആ ചെറിയ
പെട്ടകത്തിൽ കീൽ പൂശി അതു വെള്ളത്തിൽ
പൊങ്ങിക്കിടക്കുമ്പോലെയാക്കി. അവൾ
കുഞ്ഞിനെ പെട്ടകത്തിൽ കിടത്തി. അവൾ
പെട്ടകത്തെ നദീതീരത്തു വളർന്ന ഞാങ്ങണ
കൾക്കിടയിൽ വച്ചു. 4കുട്ടിയുടെ സഹോദരി
ഒളിച്ചിരുന്ന് കുട്ടിക്കെന്തു സംഭവിക്കുമെന്നു
നിരീക്ഷിച്ചു.

5അപ്പോൾ ഫറവോൻെറ മകൾ കുളിക്കാൻ
നദിയിൽ ചെന്നു. ഞാങ്ങണകൾക്കിടയിൽ
അവൾ പെട്ടകം കണ്ടു. അവളുടെ തോഴിമാർ
നദീതീരത്തുകൂടി നടക്കുകയായിരുന്നു. അവരി
ലൊരുവളെ പെട്ടകം എടുത്തുകൊണ്ടുവരാൻ
അവൾ അയച്ചു. 6രാജാവിൻെറ പുത്രി പെട്ടകം
തുറന്നു നോക്കിയപ്പോൾ ഒരാൺകുട്ടിയെയാണ്
അതിൽ കണ്ടത്. കരയുകയായിരുന്ന
കുഞ്ഞിനെ കണ്ട് അവൾക്കു സങ്കടം തോന്നി.
അപ്പോൾ അവൾ പറഞ്ഞു, "ഇത് എബ്രായക്കു
ട്ടികളിലൊന്നാണ്."

7കുട്ടിയുടെ സഹോദരി അപ്പോഴും ഒളിച്ചി
രിക്കുന്നുണ്ടായിരുന്നു. അവൾ എഴുന്നേറ്റു
ചെന്ന് രാജാവിൻെറ പുത്രിയോടു ചോദിച്ചു,
"ഈ കുട്ടിയെ നിനക്കുവേണ്ടി ശുശ്രൂഷിക്കു
വാനും മുല കൊടുത്തു വളർത്തുവാനും ഞാൻ
ഒരു എബ്രായ സ്ത്രീയെ അന്വേഷിക്കട്ടെ?"
8രാജാവിൻെറ മകൾ പറഞ്ഞു, "വേണം."
അതിനാൽ പെൺകുട്ടിപോയി ശിശുവിൻെറ
സ്വന്തം മാതാവിനെ കൂട്ടിക്കൊണ്ടു വന്നു.
9രാജാവിൻെറ മകൾ ആ അമ്മയോടു പറഞ്ഞു,
"ഈ കുഞ്ഞിനെ കൊണ്ടുപോയി എനിക്കായി
പരിചരിച്ചു വളർത്തൂ. അവനെ പോറ്റുന്ന
തിനു ഞാൻ നിനക്കു കൂലിതരാം."

അതിനാൽ ആ സ്ത്രീ അവളുടെ കുഞ്ഞിനെ
കൊണ്ടുപോയി വളർത്തി. 10കുഞ്ഞു വളർന്നു.
കുറേകാലത്തിനുശേഷം അവൾ അവനെ രാജാ
വിൻെറ മകളെ ഏല്പിച്ചു. രാജകുമാരി ആ
കുട്ടിയെ തൻെറ സ്വന്തം പുത്രനായി സ്വീക
രിച്ചു. വെള്ളത്തിൽനിന്നും വലിച്ചെടുക്കപ്പെട്ട
തിനാൽ അവൾ അവനു മോശെ എന്നു
പേരിട്ടു.

## മോശെ തൻെറ ജനതയെ സഹായിക്കുന്നു

11മോശെ വളർന്ന് ഒരു പുരുഷനായി. തൻെറ
ജനതയായ എബ്രായർ വളരെ കഠിനജോലിക്കു
നിർബന്ധിതരാകുന്നത് അവൻ കണ്ടു. ഒരു
ദിവസം ഒരു ഈജിപ്തുകാരൻ ഒരു എബ്രാ
യനെ തല്ലുന്നത് മോശെ കണ്ടു. 12മോശെ ചുറ്റും
നോക്കിയപ്പോൾ ആരെങ്കിലും നോക്കുന്നതായി
കണ്ടില്ല. അപ്പോൾ മോശെ ഈജിപ്തുകാരനെ
കൊന്ന് മണലിൽ കുഴിച്ചുമൂടി.
13പിറ്റേന്ന് രണ്ട് എബ്രായർ പരസ്പരം
പോരടിക്കുന്നത് മോശെ കണ്ടു. അവരി
ലൊരാൾ തെറ്റുകാരനാണെന്നു മോശെ കണ്ടു.
മോശെ അയാളോടു ചോദിച്ചു, "നീയെന്തി
നാണ് നിൻെറ അയൽക്കാരനെ തല്ലുന്നത്?"
14അയാൾ മറുപടി പറഞ്ഞു, "നീ ഞങ്ങ
ളുടെ ഭരണാധിപനോ വിധികർത്താവോ ആക
ണമെന്ന് ആരെങ്കിലും പറഞ്ഞോ? ഇല്ല.
ഇന്നലെ ഒരു ഈജിപ്തുകാരനെ കൊന്നതു
പോലെ നീ എന്നെയും കൊല്ലുമോ?"
അപ്പോൾ മോശെക്ക് ഭയമായി. മോശെ കരുതി,
"ഇപ്പോൾ ഞാൻ ചെയ്തത് എല്ലാവരും അറി
ഞ്ഞിരിക്കുന്നു."

15മോശെയുടെ പ്രവൃത്തിയെപ്പറ്റി ഫറവോൻ
അറിയുകയും അവനെ വധിക്കാൻ തീരുമാനി
ക്കുകയും ചെയ്തു. പക്ഷേ മോശെ മിദ്യാൻ
ദേശത്തേക്ക് ഓടി രക്ഷപ്പെട്ടു.

## മോശെ മിദ്യാനിൽ

മിദ്യാനിൽ ഒരു കിണറ്റിൻകരയിൽ മോശെ
നിന്നു. 16അവിടെ ഏഴു പെൺമക്കളുള്ള മിദ്യാ
ന്യനായ ഒരു പുരോഹിതനുണ്ടായിരുന്നു. ആ
പെൺകുട്ടികൾ തങ്ങളുടെ പിതാവിൻെറ
ആടുകൾക്ക് വെള്ളം കൊടുക്കുവാൻ ആ
കിണറ്റിൻ കരയിലെത്തി. അവർ തൊട്ടികളിൽ
വെള്ളം നിറയ്ക്കുകയായിരുന്നു. 17പക്ഷേ അവി
ടെയുണ്ടായിരുന്ന ഇടയന്മാർ പെൺകുട്ടികളെ
ഓടിക്കുകയും അവരെ വെള്ളമെടുക്കുന്നതിൽ
നിന്ന് തടയുകയും ചെയ്തു. അതിനാൽ
മോശെ പെൺകുട്ടികളെ സഹായിക്കുകയും
ആടുകൾക്ക് വെള്ളം കൊടുക്കുകയും ചെയ്തു.
18അപ്പോൾ അവർ തങ്ങളുടെ പിതാവായ റെയൂ
വേലിൻെറ അടുത്തേക്കു മടങ്ങി. പിതാവ് അവ
രോടു പറഞ്ഞു, "നിങ്ങളിന്നു നേരത്തെ വീട്ടി
ലേക്കു വന്നല്ലോ!"
19പെൺകുട്ടികൾ മറുപടി പറഞ്ഞു, "അതെ
പ്രഭോ, ഇടയന്മാർ ഞങ്ങളെ ഓടിക്കാൻ ശ്രമി
ച്ചെങ്കിലും ഒരു ഈജിപ്തുകാരൻ ഞങ്ങളെ സ
ഹായിച്ചു. അയാൾ ഞങ്ങൾക്കും മൃഗങ്ങൾക്കും
വെള്ളം കോരിത്തന്നു."
20അതിനാൽ റെയൂവേൽ പുത്രിമാരോടു
പറഞ്ഞു, "ശരി, അയാൾ എവിടെയാണ്?
നിങ്ങളെന്താണയാളെ കിണറ്റിൻകരയിൽ
വിട്ടത്? നമ്മോടൊത്തു ഭക്ഷിക്കാൻ വരുന്ന
തിന് അവനെ ക്ഷണിക്കുക."
21അയാളോടൊത്തു തങ്ങുന്നതിൽ മോശെക്ക്
സന്തോഷമായിരുന്നു. തൻെറ പുത്രിയായ
സിപ്പോറയെ റെയൂവേൽ മോശെയ്ക്ക്
വിവാഹം ചെയ്തുകൊടുത്തു. 22സിപ്പോറാ
ഗർഭിണിയാവുകയും ഒരു പുത്രനെ പ്രസവി
ക്കുകയും ചെയ്തു. മോശെ അവന് ഗേർശോം
എന്നു പേരിട്ടു. തൻേറതല്ലാത്ത നാട്ടിൽ താൻ
ഒരന്യനായി പാർക്കുന്നതിനാലാണ് മോശെ
അവന് ആ പേരിട്ടത്.

## യിസ്രായേലിനെ സഹായിക്കാൻ ദൈവം തീരുമാനിക്കുന്നു

23കാലം കുറേക്കഴിഞ്ഞു. ഈജിപ്തിലെ ആ
രാജാവ് മരിക്കുകയും ചെയ്തു. എങ്കിലും
യിസ്രായേലുകാർക്ക് തുടർന്നും കഠിനാദ്ധ്വാനം
ചെയ്യേണ്ടിവന്നു. സഹായത്തിനു വേണ്ടിയുള്ള
അവരുടെ നിലവിളി ദൈവം കേട്ടു. 24ദൈവം
അവരുടെ പ്രാർത്ഥനകൾ കേൾക്കുകയും
അബ്രാഹാം, യിസ്ഹാക്ക്, യാക്കോബ് എന്നി
വരുമായി താനുണ്ടാക്കിയ കരാറുകളെപ്പറ്റി
ഓർക്കുകയും ചെയ്തു. 25ദൈവം യിസ്രായേ
ലുകാരുടെ ദുരിതങ്ങൾ കാണുകയും താനു
ടനെ അവരെ സഹായിക്കേണ്ടതുണ്ടെന്ന് അവ
നറിയുകയും ചെയ്തു.

## കത്തുന്ന കുറ്റിക്കാട്

3 മിദ്യാനിലെ പുരോഹിതനായിരുന്ന യിത്രോ
ആയിരുന്നു മോശെയുടെ അമ്മായിയപ്പൻ.
യിത്രോയുടെ ആടുകളുടെ ചുമതല മോശെ
ഏറ്റെടുത്തു. ഒരു ദിവസം അവൻ ആട്ടിൻ കൂട്ട
ത്തെ മരുഭൂമിയുടെ പടിഞ്ഞാറുവശത്തേക്കു
നയിച്ചു. മോശെ, ദൈവത്തിൻെറ പർവ്വതമായ

ഹോരേബിലേക്കു പോയി. 2അവിടെ അവൻ
യഹോവയുടെ ദൂതനെ കത്തുന്ന ഒരു കുറ്റിക്കാ
ട്ടിൽ കണ്ടു. ഇങ്ങനെയാണതുണ്ടായത്. നശിപ്പി
ക്കപ്പെടാതെ കുറ്റിക്കാട് കത്തുന്നതായി മോശെ
കണ്ടു. 3അതിനാൽ, നശിച്ചുപോകാതെ എങ്ങ
നെ ഒരു കുറ്റിക്കാട് കത്തും എന്നു കാണാൻ
മോശെ അതിനു അടുത്തേക്കു പോകാൻ നിശ്ച
യിച്ചു.

4മോശെ കുറ്റിക്കാട്ടിലേക്കു നോക്കുവാൻ വരു
ന്നത് യഹോവ കണ്ടു. അതിനാൽ കുറ്റിക്കാ
ട്ടിൽനിന്ന് ദൈവം മോശെയെ വിളിച്ചു,
“മോശേ, മോശേ!” മോശെ പറഞ്ഞു, “എന്താണു
യഹോവേ?”

5അപ്പോൾ യഹോവ പറഞ്ഞു, “അടുത്തേക്കു
വരുത്. നിന്റെ ചെരുപ്പ് ഊരുക. വിശുദ്ധഭൂമി
യിലാണ് നീയിപ്പോൾ നിൽക്കുന്നത്. 6നിന്റെ
പൂർവ്വികരുടെ ദൈവമാണു ഞാൻ. അബ്രാ
ഹാമിന്റെയും യിസ്ഹാക്കിന്റെയും യാക്കോ
ബിന്റെയും ദൈവം.”

ദൈവത്തെ നോക്കാൻ ഭയന്ന് മോശെ മുഖം
പൊത്തി.

7അനന്തരം യഹോവ പറഞ്ഞു, “ഈജി
പ്തിൽ എന്റെ ജനതയുടെ യാതനകൾ
ഞാൻ കണ്ടു. അവരുടെ മർദ്ദകർ അവരെ ഉപദ്ര
വിച്ചപ്പോൾ അവരുടെ നിലവിളി ഞാൻ കേട്ടു.
അവരുടെ വേദന എനിക്കറിയാം. 8ഇനി ഞാൻ
താഴേക്കു ചെന്ന് എന്റെ ജനതയെ ഈജിപ്തു
കാരിൽനിന്നും രക്ഷിക്കാം. അവരെ ഞാൻ ആ
ദേശത്തുനിന്നും മാറ്റും. അവരെ ഞാൻ ദുരിത
ങ്ങളിൽനിന്നും മോചിതമായ ഒരു ദേശത്തേക്കു
നയിക്കും.* അനേകം നന്മകൾ നിറഞ്ഞൊരു
സ്ഥലമാണത്.* അവിടെ വ്യത്യസ്തരായ പല
ജനതകളും ഇപ്പോൾ വസിക്കുന്നു. അവർ
കനാന്യർ, ഹിത്യർ, അമോര്യർ, പെരിസ്യർ,
ഹിവ്യർ, യെബൂസ്യർ എന്നിവരാണ്. 9യിസ്രാ
യേലുകാരുടെ നിലവിളികൾ ഞാൻ കേട്ടു.
ഈജിപ്തുകാർ അവരുടെ ജീവിതത്തെ യാത
നാപൂർണ്ണമാക്കുന്നതും ഞാൻ കണ്ടു. 10അതി
നാൽ ഞാൻ നിന്നെയിപ്പോൾ ഫറവോന്റെയ
ടുത്തേക്കയയ്ക്കുന്നു. പോകൂ! എന്റെ ജനത
യായ യിസ്രായേലുകാരെ, ഈജിപ്തിൽ
നിന്നും പുറത്തേക്കു നയിക്കൂ!”

11എന്നാൽ മോശെ ദൈവത്തോടു ചോദി
ച്ചു, “ഞാനൊരു മഹാനല്ല! പിന്നെയെങ്ങനെ
ഫറവോന്റെയടുത്തു ചെന്ന് യിസ്രായേലു
കാരെ ഈജിപ്തിൽനിന്നും മോചിപ്പിക്കും?”

12ദൈവം പറഞ്ഞു, “ഞാൻ നിന്നോടൊത്തു
ള്ളതിനാൽ നിനക്കതു ചെയ്യാം! നിന്നെ ഞാൻ
അയച്ചു എന്നതിന്റെ തെളിവ് ഇതാണ്: ജന
തയെ ഈജിപ്തിൽനിന്നും മോചിപ്പിച്ചതിനു
ശേഷം നീ ഈ മലയിൽ വന്ന് എന്നെ ആരാ
ധിക്കും!”

13അപ്പോൾ മോശെ ദൈവത്തോടു ചോ
ദിച്ചു, “യിസ്രായേലുകാരുടെയടുത്തു ചെന്ന്
‘നിങ്ങളുടെ പൂർവ്വികരുടെ ദൈവം എന്നെ
അയച്ചിരിക്കുന്നു’ എന്നു ഞാൻ പറയുമ്പോൾ
‘എങ്കിൽ അവന്റെ പേരെന്ത്?’ എന്നു അവർ
ചോദിച്ചാലോ? ഞാനവരോട് എന്തു പറയും?”

14അപ്പോൾ ദൈവം മോശെയോട് പറഞ്ഞു,
“‘ഞാൻ ആകുന്നവൻ ഞാൻ ആകുന്നു’ എന്ന്
അവരോടു പറയുക. ‘ഞാനാകുന്നവൻ എന്നെ
നിങ്ങളുടെയടുത്തേക്കയച്ചിരിക്കുന്നു’ എന്ന് നീ
യിസ്രായേലുകാരോടു പറയുക.”

15ദൈവം മോശെയോടു ഇതും പറഞ്ഞു,
“അവരോടു നീ പറയേണ്ടത് ഇതാണ്: ‘യഹോ
വ ആകുന്നു നിങ്ങളുടെ പൂർവ്വികരുടെ ദൈവം.
അവൻ അബ്രാഹാമിന്റെ ദൈവവും
യിസ്ഹാക്കിന്റെ ദൈവവും യാക്കോബിന്റെ
ദൈവവുമാകുന്നു. എന്റെ നാമം എപ്പോഴും
യഹോവ എന്നായിരിക്കും. വരാനിരിക്കുന്ന തല
മുറകൾ മുഴുവൻ എന്നെ ആ നാമത്തിൽ അറി
യും.’ ‘യഹോവ എന്നെ നിങ്ങളുടെയടുത്തേക്കു
അയച്ചിരിക്കുന്നു!’ എന്ന് അവരോടു പറയുക.”

16യഹോവ തുടർന്നു പറഞ്ഞു, “ജനതയുടെ
മൂപ്പന്മാരെ വിളിച്ചുകൂട്ടി അവരോടു പറയുക.
‘നിങ്ങളുടെ പൂർവ്വികരുടെ ദൈവമായ
യഹോവ എനിക്കു പ്രത്യക്ഷപ്പെട്ടു. അബ്രാ
ഹാമിന്റെയും യിസ്ഹാക്കിന്റെയും യാക്കോ
ബിന്റെയും ദൈവം എന്നോടു പറഞ്ഞു:
ഞാൻ നിങ്ങളെപ്പറ്റിയും ഈജിപ്തിൽ നിങ്ങ
ളുടെ അനുഭവങ്ങളെപ്പറ്റിയും ചിന്തിച്ചു.
17ഈജിപ്തിൽ നിങ്ങളനുഭവിക്കുന്ന യാതന
കളിൽനിന്ന് നിങ്ങളെ മോചിപ്പിക്കാൻ ഞാൻ
തീരുമാനിക്കുകയും ചെയ്തു. വ്യത്യസ്ത ജനത
കളായ കനാന്യർ, ഹിത്യർ, അമോര്യർ, പെരി
സ്യർ, ഹിവ്യർ, യെബൂസ്യർ എന്നിവരൊക്കെ
വസിക്കുന്ന, അനേകം നന്മകൾ നിറഞ്ഞ ഒരു
നാട്ടിലേക്കു ഞാൻ നിങ്ങളെ കൊണ്ടുപോകും.’

18“മൂപ്പന്മാർ നിന്റെ വാക്കുകൾ ശ്രവിക്കും.
നീയും മൂപ്പന്മാരും ഈജിപ്തിലെ രാജാവിന്റെ
യടുത്തേക്കു പോകും. നിങ്ങൾ അവനോടു
പറയും, ‘യഹോവ എബ്രായരുടെ ദൈവമാ
കുന്നു. ഞങ്ങളുടെ ദൈവം ഞങ്ങളുടെയടുത്തു
വന്ന് മൂന്നു ദിവസം മരുഭൂമിയിലേക്കു യാത്ര
ചെയ്യാൻ ഞങ്ങളോടു പറഞ്ഞു. അവിടെ
ഞങ്ങൾ ഞങ്ങളുടെ ദൈവമായ യഹോവയ്ക്ക്
ബലിയർപ്പിക്കും.’

19“പക്ഷേ ഈജിപ്തിലെ രാജാവ് നിങ്ങളെ
പോകാൻ അനുവദിക്കില്ല എന്നെനിക്കറിയാം.
ഒരു മഹാശക്തിക്കു മാത്രമേ നിങ്ങളെ പോകാൻ
അനുവദിക്കാൻ അദ്ദേഹത്തെ നിർബന്ധിക്കാ
നാവൂ. 20അതിനാൽ ഈജിപ്തിനെതിരെ
ഞാൻ എന്റെ മഹാശക്തി ഉപയോഗിക്കും.
ആ ദേശത്തു ഞാൻ പല അത്ഭുതകാര്യങ്ങളും
ചെയ്യും. ഞാനതു ചെയ്തുകഴിയുമ്പോൾ
അവൻ നിങ്ങളെ പോകാൻ അനുവദിക്കും.
21യിസ്രായേലുകാരോടു ഈജിപ്തുകാർ ദയ
കാട്ടാനും ഞാൻ ഇടയാക്കും. ഈജിപ്തു
വിട്ടുപോകുമ്പോൾ ഈജിപ്തുകാർ നിങ്ങ
ൾക്ക് അനേകം ഉപഹാരങ്ങളും നൽകും.

22“എല്ലാ എബ്രായസ്ത്രീകളും ഈജിപ്തുകാ
രായ തങ്ങളുടെ അയൽവാസികളോടും ആ
വീടുകളിൽ താമസിക്കുന്ന ഈജിപ്തുകാരായ
സ്ത്രീകളോടും ഉപഹാരങ്ങൾ ആവശ്യപ്പെ
ടണം. ഈജിപ്തുകാരികളായ ആ സ്ത്രീകൾ
അവർക്ക് ഉപഹാരങ്ങൾ നൽകും. സ്വർണ്ണം
കൊണ്ടും വെള്ളി കൊണ്ടുമുള്ള ആഭരണങ്ങളും
നല്ല വസ്ത്രങ്ങളും നിങ്ങൾക്ക് ഉപഹാരമായി
ലഭിക്കും. അനന്തരം നിങ്ങൾ ഈജിപ്തു വിട്ടു
പോകുമ്പോൾ ആ ഉപഹാരങ്ങൾ നിങ്ങളുടെ
കുട്ടികൾ ധരിക്കട്ടെ. അങ്ങനെ ഈജിപ്തു
കാരുടെ സമ്പത്തു മുഴുവൻ നിങ്ങൾ കൊണ്ടു
പോകും.”

---

**ദുരിതങ്ങളിൽ ... നയിക്കും** “ഒരു വിശിഷ്ടദേശം” എന്നർത്ഥം.

**അനേകം ... സ്ഥലമാണത്** “പാലും തേനുമൊഴുകുന്ന ദേശം” എന്നർത്ഥം.

## മോശെയ്ക്ക് അടയാളം

4 അനന്തരം മോശെ ദൈവത്തോടു ചോദിച്ചു,
“അങ്ങ് എന്നെ അയച്ചതാണെന്ന് ഞാനവ
രോടു പറയുമ്പോൾ യിസ്രായേലുകാർ പക്ഷേ
വിശ്വസിക്കില്ല. ‘യഹോവ നിനക്കു പ്രത്യക്ഷ
പ്പെട്ടിട്ടൊന്നുമില്ല’ എന്നവർ പറയും.”
2പക്ഷേ ദൈവം മോശെയോടു ചോദിച്ചു,
“നിൻെറ കയ്യിലെന്താണു കാണുന്നത്?” മോശെ
മറുപടി പറഞ്ഞു, “ഇതെൻെറ ഊന്നുവടി
യാണ്.”
3അപ്പോൾ ദൈവം പറഞ്ഞു, “നിൻെറ ഊന്നു
വടി തറയിലിടുക.”
അതിനാൽ മോശെ ഊന്നുവടി തറയിലെ
റിഞ്ഞു. വടി ഒരു സർപ്പമായിത്തീർന്നു. മോശെ
പേടിച്ച് അതിൻെറയടുത്തുനിന്നും ഓടി.
4പക്ഷേ യഹോവ മോശെയോടു പറഞ്ഞു,
“ചെന്ന് ആ പാമ്പിൻെറ വാലിൽ പിടിക്കുക.”
അങ്ങനെ മോശെ പാമ്പിൻെറ വാലിൽ
കടന്നു പിടിച്ചു. മോശെ അങ്ങനെ ചെയ്ത
പ്പോൾ പാമ്പു വീണ്ടും ഊന്നുവടിയായി.
5അപ്പോൾ ദൈവം പറഞ്ഞു, “നിൻെറ വടിയെ
ഇങ്ങനെ ഉപയോഗിക്കുക. അപ്പോൾ നിൻെറ
പൂർവ്വികരുടെ ദൈവവും അബ്രാഹാമിൻെറ
ദൈവവും യിസ്ഹാക്കിൻെറ ദൈവവും
യാക്കോബിൻെറ ദൈവവുമായ യഹോവയെ
നീ കണ്ടു എന്ന് അവർ വിശ്വസിച്ചുകൊള്ളും.”
6അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, “മറ്റൊരടയാളവും കൂടി ഞാൻ നിനക്കു
തരാം. നിൻെറ കൈ നിൻെറ കുപ്പായത്തി
ന്നടിയിൽ വയ്ക്കുക.”
അതനുസരിച്ച് മോശെ കുപ്പായമഴിച്ച്
തൻെറ കൈ അതിനുള്ളിൽ വച്ചു. അനന്തരം
മോശെ കൈ കുപ്പായത്തിൽനിന്നും പുറത്തെ
ടുത്തു നോക്കിയപ്പോൾ അതിനു വലിയ മാറ്റം
വന്നിരുന്നു. കൈ നിറയെ മഞ്ഞുപോലെ വെളു
ത്ത പാടുകൾ. 7അപ്പോൾ ദൈവം പറഞ്ഞു,
“ഇനി നിൻെറ കൈ വീണ്ടും കുപ്പായത്തിനു
ള്ളിൽ ഇടുക.” മോശെ വീണ്ടും കുപ്പായത്തി
നുള്ളിൽ കൈയിട്ടു. പിന്നീട് കൈപുറത്തെ
ടുത്തപ്പോൾ അതിനു മാറ്റം വന്നിരുന്നു, പൂർവ്വാ
വസ്ഥയിലായിരിക്കുന്നു.
8അപ്പോൾ ദൈവം പറഞ്ഞു, “ഊന്നുവടി
യുടെ അത്ഭുതകരമായ ആദ്യത്തെ അടയാളം
കാണിക്കുമ്പോൾ ജനങ്ങൾ നിന്നെ വിശ്വസി
ക്കുന്നില്ലെങ്കിൽ നിൻെറ കൈയുടെ അത്ഭുതക
രമായ രണ്ടാമത്തെ ഈ അടയാളം അവരെ
കാണിക്കുമ്പോൾ അവർ വിശ്വസിച്ചു കൊ
ള്ളും. 9നീ ഈ രണ്ട് അത്ഭുതകരമായ അടയാ
ളങ്ങൾ അവരെ കാണിച്ചിട്ടും നിന്നെ വിശ്വസി
ക്കാനും ശ്രദ്ധിക്കാനും അവർ മടിക്കുകയാണെ
ങ്കിൽ, നൈൽനദിയിൽനിന്നും കുറച്ചു വെള്ളം
കൊണ്ടുവരിക. എന്നിട്ടത് തറയിലൊഴിക്കുക.
തറയിൽ വീണ മാത്രയിൽ അത് രക്തമായി
ത്തീരും.”
10എന്നാൽ മോശെ യഹോവയോടു പറ
ഞ്ഞു, “പക്ഷേ കർത്താവേ, ഞാൻ സത്യം പറ
യട്ടെ. ഞാനൊരു നല്ല പ്രാസംഗികനൊന്നുമല്ല.
ഒരിക്കലും നന്നായി സംസാരിക്കാൻ എനിക്കു
കഴിഞ്ഞിട്ടില്ല. ഇപ്പോൾ, അങ്ങയോടു സംസാ
രിച്ചതിനു ശേഷം പോലും എനിക്ക് നന്നായി
സംസാരിക്കാൻ കഴിയുന്നില്ല. എൻെറ
സംസാരം അവ്യക്തമാണെന്നും എനിക്ക് നല്ല
വാക്കുകൾ ഉപയോഗിക്കാൻ സാധിക്കുന്നി
ല്ലെന്നും അങ്ങയ്ക്കറിയാം.”
11അപ്പോൾ യഹോവ അവനോടു പറഞ്ഞു,
“മനുഷ്യൻെറ വായ ആരാണു സൃഷ്ടിച്ചത്?
മനുഷ്യനെ ഊമയും ബധിരനുമാക്കാൻ കഴി
യുന്നതാർക്കാണ്? ഒരു മനുഷ്യനെ അന്ധനാ
ക്കാൻ ആർക്കാണു കഴിയുക? മനുഷ്യനു കാഴ്ച
നൽകാൻ ആർക്കാണു കഴിയുക? ഇതെല്ലാം
ചെയ്യാൻ കഴിയുന്നവൻ ഞാനാകുന്നു-ഞാൻ
യഹോവയാകുന്നു. 12അതിനാൽ പോകൂ, നീ
സംസാരിക്കുമ്പോൾ ഞാൻ നിന്നോടൊപ്പമു
ണ്ടാകും. പറയാനുള്ള വാക്കുകൾ ഞാൻ
നിനക്കു നൽകും.”
13പക്ഷേ മോശെ പറഞ്ഞു, “എൻെറ കർ
ത്താവേ, എന്നെയല്ലാതെ മറ്റൊരുവനെ അയ
ക്കേണമേ എന്നു ഞാനപേക്ഷിക്കുകയാണ്.”
14അപ്പോൾ യഹോവയ്ക്ക് മോശെയോടു കോ
പമുണ്ടായി. യഹോവ പറഞ്ഞു, “കൊള്ളാം!
നിന്നെ സഹായിക്കാൻ ഞാൻ ഒരാളെ അയ
യ്ക്കാം. ലേവിയുടെ വംശത്തിൽനിന്നുള്ള,
നിൻെറ സഹോദരനായ അഹരോനെ ഞാൻ
അതിനുപയോഗിക്കും. അയാൾ ഒരു നല്ല പ്രാ
സംഗികനാണ്. അയാൾ നിന്നെ കാണാൻ വരു
ന്നുണ്ട്. നിന്നെ കാണാൻ അവനു സന്തോഷ
മാണ്. 15അവൻ നിന്നോടൊപ്പം ഫറവോൻെറ
യടുത്തേക്കു വരും. പറയേണ്ടതെന്തെന്നു ഞാൻ
നിനക്കു പറഞ്ഞു തരാം. അതു നീ അഹരോനോ
ടു പറയും. അഹരോൻ ശരിയായ വാക്കുകൾ
ഫറവോനോടും പറയും 16ജനങ്ങളോടും നിന
ക്കു വേണ്ടി അഹരോൻ സംസാരിക്കും. നീ
ഒരു മഹാനായ രാജാവിനെപ്പോലെ ആയിരി
ക്കും. അവൻ നിൻെറ ഔദ്യോഗിക വക്താവും.*
17അതിനാൽ പോവുക. നിൻെറ ഊന്നുവടിയും
എടുക്കുക. ഞാൻ നിന്നോടൊപ്പമുണ്ടെന്നു
കാണിക്കാൻ വടിയും മറ്റ് അത്ഭുത കൃത്യങ്ങളും
ഉപയോഗിക്കുക.”

## മോശെ ഈജിപ്തിലേക്കു മടങ്ങുന്നു

18അനന്തരം മോശെ തൻെറ അമ്മായിയപ്പ
നായ യിത്രോയുടെ അടുത്തേക്കു മടങ്ങി.
മോശെ യിത്രോവിനോടു പറഞ്ഞു, “എൻെറ
ബന്ധുക്കളൊക്കെ ജീവിച്ചിരിക്കുന്നുവോ എന്ന
റിയാൻ ഈജിപ്തിലേക്കു മടങ്ങാൻ എന്നെ
അനുവദിക്കണം.”
യിത്രോ പറഞ്ഞു, “തീർച്ചയായും! നിനക്കു
സമാധാനമായി പോകാം.”
19അനന്തരം മോശെ മിദ്യാനിലായിരുന്ന
പ്പോൾ ദൈവം അവനോടു പറഞ്ഞു, “നിനക്കി
പ്പോൾ ഈജിപ്തിലേക്കു സുരക്ഷിതമായി
മടങ്ങിപ്പോകാം. നിന്നെ വധിക്കാനാഗ്രഹിച്ചി
രുന്ന മനുഷ്യർ ഇപ്പോൾ മരിച്ചുകഴിഞ്ഞു.”
20അതിനാൽ മോശെ തൻെറ ഭാര്യയേയും
കുട്ടികളേയും ഒരു കഴുതപ്പുറത്തു കയറ്റി ഈജി
പ്തിലേക്കു പുറപ്പെട്ടു. മോശെ ദൈവശക്തി
യുള്ള ഊന്നുവടി കൂടി കയ്യിലെടുത്തിരുന്നു.
21മോശെ ഈജിപ്തിലേക്കു മടങ്ങവേ ദൈവം
അവനോടു സംസാരിച്ചു, “ഫറവോനോടു സം
സാരിക്കുമ്പോൾ നിനക്കു ഞാൻ തന്നിരിക്കുന്ന
ശക്തിയുപയോഗിച്ച് അത്ഭുതങ്ങൾ കാണി
ക്കാൻ ഓർമ്മിക്കുക. പക്ഷേ ഞാൻ ഫറ
വോൻെറ മനസ്സിനെ കഠിനമാക്കും. ജനങ്ങളെ
അവൻ പോകാൻ അനുവദിക്കില്ല. 22അപ്പോൾ
നീ ഫറവോനോടു പറയണം: 23യഹോവ പറ
യുന്നു, ‘യിസ്രായേൽ എൻെറ ആദ്യജാതനാണ്.

**നീ … വക്താവും** “അവൻ നിൻെറ വായും നീ അവൻെറ ദൈവവും” എന്നർത്ഥം.

എൻെറ മകനെ പോകുവാനും എന്നെ ആരാധി
ക്കാനും അനുവദിക്കുകയും വേണമെന്ന് ഞാൻ
ആവശ്യപ്പെടുന്നു, യിസ്രായേലിനെ പോകു
വാൻ നീ അനുവദിക്കാത്തപക്ഷം നിൻെറ
ആദ്യജാതനെ ഞാൻ വധിക്കും.'"

### മോശെയുടെ പുത്രൻ പരിച്ഛേദിക്കപ്പെടുന്നു

24ഈജിപ്തിലേക്കുള്ള വഴിമദ്ധ്യേ രാത്രി
ചെലവഴിക്കാൻ മോശെ ഒരിടത്തു നിന്നു.
യഹോവ അവിടെ വന്ന് മോശെയെ വധി
ക്കാൻ ശ്രമിച്ചു. 25അപ്പോൾ സിപ്പോരാ ഒരു
കല്ലുളിയെടുത്ത് അവളുടെ പുത്രനെ പരി
ച്ഛേദിച്ചു. അവൾ ചർമ്മമെടുത്ത് മോശെ
യുടെ കാലിൽ സ്പർശിച്ചു. അനന്തരം അവൾ
മോശെയോടു പറഞ്ഞു, "നീ എനിക്ക് രക്ത
മണവാളനാണ്!" 26തൻെറ പുത്രനെ പരിച്ഛേ
ദിക്കേണ്ടതുകൊണ്ടാണ് സിപ്പോരാ ഇങ്ങനെ
പറഞ്ഞത്. അതിനാൽ ദൈവം മോശെയോടു
ക്ഷമിക്കുകയും അവനെ വധിക്കാതിരി ക്കുകയും
ചെയ്തു.

### മോശെയും അഹരോനും ദൈവസമക്ഷത്തിൽ

27യഹോവ അഹരോനോടു സംസാരിച്ചു.
യഹോവ ഇങ്ങനെ പറഞ്ഞു, "മരുഭൂമിയിലേക്കു
പോയി മോശെയെ കാണുക. "അതിനാൽ
അഹരോൻ മോശെയെക്കാണാൻ ദൈവ
ത്തിൻെറ മലയിലേക്കു പോയി. അഹരോൻ
മോശെയെ കാണുകയും അവനെ ചുംബിക്കു
കയും ചെയ്തു. 28എന്തിനാണ് യഹോവ അഹ
രോനെ അയച്ചതെന്ന് മോശെ അവനോടു പറ
ഞ്ഞു. ദൈവം തന്നെ അയച്ചതിന് അടയാള
മായി പ്രവർത്തിക്കേണ്ട അത്ഭുതകൃത്യങ്ങളെപ്പ
റ്റിയും മോശെ പറഞ്ഞു, യഹോവ പറഞ്ഞ
തെല്ലാം മോശെ പറഞ്ഞു.
29അതിനാൽ മോശെയും അഹരോനും
യിസ്രായേലുകാരുടെ മുഴുവൻ മൂപ്പന്മാരെയും
വിളിച്ചുകൂട്ടി. 30അനന്തരം അഹരോൻ അവ
രോടു സംസാരിച്ചു. യഹോവ മോശെയോടു
പറഞ്ഞിരുന്നതെല്ലാം അഹരോൻ അവരോടു
പറഞ്ഞു കേൾപ്പിച്ചു. അനന്തരം മോശെ ആളു
കൾക്കു കാണാൻ തൻെറ അടയാളങ്ങൾ പ്രവർ
ത്തിച്ചു. 31മോശെയെ ദൈവം അയച്ചതാണെന്ന്
ജനങ്ങൾ വിശ്വസിച്ചു. തങ്ങളുടെ യാതനകൾ
കണ്ട് തങ്ങളെ മോചിപ്പിക്കാൻ ദൈവം വന്നതാ
ണെന്ന് യിസ്രായേലുകാർ വിശ്വസിച്ചു. അതി
നാൽ അവർ തല കുനിച്ച് ദൈവത്തെ
സ്തുതിച്ചു.

### മോശെയും അഹരോനും ഫറവോൻെറ മുമ്പിൽ

5 ജനങ്ങളോടു സംസാരിച്ചതിനുശേഷം അഹ
രോനും മോശെയും ഫറവോൻെറയടുത്തേ
ക്കു പോയി. അവർ പറഞ്ഞു, "യിസ്രായേലി
ൻെറ ദൈവമായ യഹോവ പറയുന്നു, 'എന്നെ
ബഹുമാനിക്കാൻ ഒരു സദ്യ നടത്താൻ വേണ്ടി
മരുഭൂമിയിലേക്കു പോകുന്നതിന് എൻെറ ജന
തയെ അനുവദിക്കുക.'"
2പക്ഷേ ഫറവോൻ പറഞ്ഞു, "ആരാണ്
ഈ യഹോവ? ഞാനെന്തിനാണ് അവനെ
അനുസരിക്കേണ്ടത്? യിസ്രായേലുകാരെ
ഞാനെന്തിനയയ്ക്കണം. ഈ യഹോവ ആരാ
ണെന്നു പോലും എനിക്കറിയില്ല. അതിനാൽ
യിസ്രായേലിനെ ഞാൻ പോകാൻ അനുവദി
ക്കില്ല."
3അപ്പോൾ അഹരോനും മോശെയും പറ
ഞ്ഞു, "എബ്രായരുടെ ദൈവം ഞങ്ങളോടു
സംസാരിച്ചു. അതിനാൽ മരുഭൂമിയിലേക്കു
മൂന്നു ദിവസത്തെ യാത്ര പോകാൻ ഞങ്ങളെ
അയയ്ക്കണമെന്ന് ഞങ്ങൾ അപേക്ഷിക്കുക
യാണ്. അവിടെ ഞങ്ങൾ ഞങ്ങളുടെ ദൈവ
മായ യഹോവയ്ക്ക് ഒരു ബലിയർപ്പിക്കട്ടെ.
ഞങ്ങൾ അതു ചെയ്യാതിരുന്നാൽ അവൻ കോ
പിക്കുകയും ഞങ്ങളെ വധിക്കുകയും ചെയ്യും.
രോഗം കൊണ്ടോ യുദ്ധം കൊണ്ടോ ആയിരിക്കും
അത്."
4എന്നാൽ ഫറവോൻ അവരോടു പറഞ്ഞു,
"മോശേ, അഹരോനേ, നിങ്ങൾ തൊഴിലാളി
കളെ ശല്യപ്പെടുത്തുകയാണ്. അവർ അവരുടെ
ജോലി ചെയ്യട്ടെ! നിങ്ങൾ പോയി നിങ്ങളുടെ
പണി നോക്ക്! 5ജോലിക്കാർ ധാരാളമുണ്ട്.
നിങ്ങളവരെ തങ്ങളുടെ ജോലി ചെയ്യുന്നതിൽ
തടസ്സപ്പെടുത്തുന്നു."

### ഫറവോൻ ജനങ്ങളെ ശിക്ഷിക്കുന്നു

6അതേ ദിവസം തന്നെ യിസ്രായേലുകാരുടെ
ജോലി കൂടുതൽ കഠിനമാക്കാൻ ഫറവോൻ
കല്പന പുറപ്പെടുവിച്ചു. ഫറവോൻ യജമാന
ന്മാരോടും എബ്രായ കങ്കാണിമാരോടും പറ
ഞ്ഞു, 7"നിങ്ങൾ എപ്പോഴും പണിക്കാർക്ക്
ഇഷ്ടികയുണ്ടാക്കാനുള്ള വയ്ക്കോൽ കൊടു
ക്കാറുണ്ട്. ഇനി ഇഷ്ടികയുണ്ടാക്കാനുള്ള
വയ്ക്കോൽ അവർ തന്നെ കണ്ടെത്തണമെന്ന്
അവരോടു പറയുക. 8പക്ഷേ മുമ്പിലത്തെ
അത്ര തന്നെ ഇഷ്ടിക അവരുണ്ടാക്കുകയും
വേണം. അവരിപ്പോൾ മടിയന്മാരായിരിക്കുന്നു.
അതിനാലാണ് അവർ പോകാൻ എന്നോട്
അനുവാദം ചോദിക്കുന്നത്. അവർക്കു ചെയ്യാ
നുംമാത്രം പണിയൊന്നുമില്ല. അതിനാലാ
ണവർ തങ്ങളുടെ ദൈവത്തിനു ബലിയർപ്പി
ക്കണമെന്നൊക്കെ പറയുന്നത്. 9അതിനാൽ
അവരെക്കൊണ്ട് കഠിനവേല ചെയ്യിക്കുക.
എപ്പോഴും അവരെക്കൊണ്ടു പണിയെടുപ്പി
ക്കുക. അങ്ങനെയെങ്കിൽ മോശെയുടെ നുണ
കൾ കേൾക്കാൻ അവർക്കു സമയം കിട്ടില്ല."
10അതിനാൽ ഈജിപ്തുകാരായ യജമാന
ന്മാരും എബ്രായന്മാരായ കങ്കാണിമാരും യിസ്രാ
യേലുകാരെ സമീപിച്ചു പറഞ്ഞു, "ഇഷ്ടിക
യുണ്ടാക്കാനുള്ള വയ്ക്കോൽ നിങ്ങൾക്കിനി
തരില്ലെന്നു ഫറവോൻ നിശ്ചയിച്ചിരിക്കുന്നു.
11നിങ്ങൾ തന്നെ പോയി വയ്ക്കോൽ ശേഖരി
ക്കണം. അതിനാൽ പോയി വയ്ക്കോൽ സമ്പാ
ദിക്കുക. എങ്കിലും ഉണ്ടാക്കുന്ന ഇഷ്ടികയുടെ
എണ്ണത്തിൽ കുറവൊന്നും വരുത്തരുത്."
12അതിനാൽ അവർ വയ്ക്കോൽ തേടി ഈജി
പ്തിലെമ്പാടും പോയി. 13യജമാനന്മാർ ജന
ങ്ങളെ കഠിനമായി ജോലി ചെയ്യുവാൻ
നിർബന്ധിച്ചു. പഴയതുപോലെ അത്രയും
തന്നെ ഇഷ്ടികയുണ്ടാക്കാനും നിർബന്ധിച്ചു.
14ആളുകൾ ചെയ്യുന്ന ജോലിയുടെ മുഴുവൻ
ഉത്തരവാദിത്വവും ഏല്പിക്കാൻ ഈജിപ്തു
കാരായ യജമാനന്മാർ എബ്രായന്മാരായ കങ്കാ
ണിമാരെ തെരഞ്ഞെടുത്തു. യജമാനന്മാർ ആ
കങ്കാണിമാരെ അടിച്ചുകൊണ്ട് അവരോടു പറ
ഞ്ഞു, "നിങ്ങളെന്താണ് പഴയതുപോലെ
ഇഷ്ടികയുണ്ടാക്കാത്തത്? അപ്പോൾ നിങ്ങൾക്ക്

അത്രയും ചെയ്യാനാകുമായിരുന്നെങ്കിൽ
ഇപ്പോഴും അത്രയും തന്നെ പറ്റും!"
15അനന്തരം എബ്രായ കങ്കാണിമാർ ഫറ
വോനെ കാണാൻ പോയി. അവർ പരാതി
പ്പെട്ടു, "ഞങ്ങൾ അങ്ങയുടെ ഭൃത്യന്മാരാണ്.
അങ്ങ് ഞങ്ങളോടെന്തിനാണിങ്ങനെയൊക്കെ
പെരുമാറുന്നത്? 16അങ്ങ് ഞങ്ങൾക്ക്
വയ്ക്കോൽ തരുന്നില്ല. പക്ഷേ അത്രയും
തന്നെ ഇഷ്ടികയുണ്ടാക്കാൻ നിഷ്കർഷിക്കു
കയും ചെയ്യുന്നു. ഇപ്പോൾ ഞങ്ങളുടെ യജമാ
നന്മാർ ഞങ്ങളെ തല്ലുകയും ചെയ്യുന്നു. അങ്ങ
യുടെ ആൾക്കാർ ചെയ്യുന്നത് വലിയ
തെറ്റാണ്."
17ഫറവോൻ മറുപടി പറഞ്ഞു, "മടിയ
ന്മാരേ, നിങ്ങൾക്കു പണി ചെയ്യാൻ കഴിയില്ല.
അതുകൊണ്ടാണ് നിങ്ങൾ പോകാൻ എന്നോട്
അനുവാദം ചോദിക്കുന്നത്. അതുകൊണ്ടാണ്
യഹോവയ്ക്ക് ബലിയർപ്പിക്കാനെന്നൊക്കെപ്പ
റഞ്ഞ് നിങ്ങൾ ഇവിടം വിടാൻ ശ്രമിക്കുന്നത്.
18ഇപ്പോൾ പോയി പണി ചെയ്യുക! ഒട്ടും
വയ്ക്കോൽ നിങ്ങൾക്ക് തരില്ല! ഇനിയും
പഴയ അത്ര തന്നെ എണ്ണം ഇഷ്ടികയുണ്ടാക്കു
കയും വേണം!"
19തങ്ങൾ കുഴപ്പത്തിലായെന്ന് എബ്രായ
കങ്കാണിമാർക്ക് മനസ്സിലായി. മുൻപ് ഉണ്ടാ
ക്കിയ അത്ര ഇഷ്ടികയുണ്ടാക്കാൻ തങ്ങൾക്കു
കഴിയുകയില്ലെന്ന് അവർക്കറിയാമായിരുന്നു.
20ഫറവോനുമായുള്ള കൂടിക്കാഴ്ചയ്ക്കു
ശേഷം മടങ്ങുമ്പോൾ അവർ മോശെയെയും
അഹരോനെയും കണ്ടു. മോശെയും അഹ
രോനും അവരെ കാത്തു നിൽക്കുകയായിരുന്നു.
21അതിനാൽ അവർ മോശെയോടും അഹരോ
നോടും പറഞ്ഞു, "ഞങ്ങളെ പോകാനനുവദി
ക്കണമെന്ന് ഫറവോനോടും അവന്റെ ഭരണാ
ധിപന്മാരോടും പറഞ്ഞപ്പോൾ നിങ്ങൾ സത്യ
ത്തിൽ ഒരു വീഴ്ചയാണ് വരുത്തിയത്. അവർ
ഞങ്ങളെ വെറുക്കാനിടയാക്കിയതിനാൽ
യഹോവ നിങ്ങളെ ശിക്ഷിക്കട്ടെ. ഞങ്ങളെ
കൊല്ലാൻ നിങ്ങൾ അവർക്കൊരു കാരണമു
ണ്ടാക്കിയിരിക്കുകയാണ്."

### മോശെ ദൈവത്തോടു പരാതിപ്പെടുന്നു

22അനന്തരം മോശെ യഹോവയോടു പ്രാർ
ത്ഥിച്ചുകൊണ്ടു പറഞ്ഞു, "യജമാനനേ,
അങ്ങെന്തിനാണ് അങ്ങയുടെ ജനതയോട്
ഈ കടുംകൈ ചെയ്തത്? അങ്ങെന്തിനാണ്
എന്നെ ഇങ്ങോട്ടയച്ചത്? 23അങ്ങെന്നെ പറ
യാൻ ഏല്പിച്ചതു മുഴുവൻ ഞാൻ ഫറവോ
നോടു പറഞ്ഞു. പക്ഷേ അന്നുമുതൽ അവൻ
അവരോടു ക്രൂരമായിട്ടാണ് പെരുമാറിയത്.
അവരെ സഹായിക്കാൻ നീ ഒന്നും ചെയ്യുക
യുമുണ്ടായില്ല."

6 അപ്പോൾ യഹോവ മോശെയോടു പറ
ഞ്ഞു, "ഫറവോനോടു ഞാനിനി എന്തു
ചെയ്യുമെന്ന് നീ ഇപ്പോൾ കാണും. ഞാനെ
ന്റെ മഹാശക്തി അവന്റെമേൽ പ്രയോഗിക്കു
കയും അവൻ എന്റെ ജനങ്ങളെ പോകാന
നുവദിക്കുകയും ചെയ്യും. അവരെ പറഞ്ഞയ
യ്ക്കാൻ അവൻ തയ്യാറാകും. അങ്ങനെ അവരെ
അവൻ നിർബ്ബന്ധമായിത്തന്നെ പറഞ്ഞയ
യ്ക്കും."
2അനന്തരം ദൈവം മോശെയോടു പറഞ്ഞു,
3"ഞാനാണ് യഹോവ; ഞാൻ അബ്രാഹാ
മിനും യിസ്ഹാക്കിനും യാക്കോബിനും പ്രത്യ
ക്ഷപ്പെട്ടു. അവരെന്നെ ഏൽശദ്ദായി (സർവ്വശ
ക്തനായ ദൈവം) എന്നു വിളിച്ചു. അവർക്ക്
യഹോവ എന്ന എന്റെ പേരറിയില്ല. 4ഞാനവ
രുമായി ഒരു കരാറുണ്ടാക്കി. കനാൻദേശം അവ
ർക്കു നൽകാമെന്ന് ഞാൻ വാഗ്ദാനം ചെയ്തു.
അവർ ആ ദേശത്തു താമസിച്ചിരുന്നുവെ
ങ്കിലും അതവരുടെ സ്വന്തം ദേശമായിരുന്നില്ല.
5ഇപ്പോൾ യിസ്രായേൽജനതയുടെ ഞരക്കം
ഞാൻ കേട്ടിരിക്കുന്നു. അവർ ഈജിപ്തിന്റെ
അടിമകളാണെന്ന് ഞാൻ കേട്ടു. എന്റെ കരാ
റിനെപ്പറ്റി ഞാനോർമ്മിക്കുകയും ചെയ്യുന്നു.
6അതിനാൽ യിസ്രായേൽജനതയോടു ഞാനി
ങ്ങനെ പറഞ്ഞതായി പറയുക, 'ഞാൻ യഹോ
വയാകുന്നു. ഞാൻ നിങ്ങളെ രക്ഷിക്കും. ഞാൻ
നിങ്ങളെ മോചിപ്പിക്കും. നിങ്ങൾ ഈജിപ്തു
കാരുടെ അടിമകളായിരിക്കില്ല. എന്റെ മഹാശ
ക്തിയാൽ ഈജിപ്തുകാർക്ക് ഞാൻ ഭീകര
മായ ശിക്ഷകൾ നൽകും. എന്നിട്ട് നിങ്ങളെ
ഞാൻ രക്ഷിക്കും. 7നിങ്ങൾ എന്റെ ജനതയും
ഞാൻ നിങ്ങളുടെ ദൈവവുമായിരിക്കും. നിങ്ങ
ളുടെ ദൈവമാകുന്ന യഹോവ ഞാനാകുന്നു
വെന്നും ഈജിപ്തുകാരിൽനിന്നും നിങ്ങളെ
മോചിപ്പിച്ചത് ഞാനാണെന്നും നിങ്ങളറിയും.
8അബ്രാഹാമിനും യിസ്ഹാക്കിനും യാക്കോ
ബിനും ഞാനൊരു മഹാവാഗ്ദാനം ചെയ്തി
ട്ടുണ്ട്. ഞാനവർക്കൊരു പ്രത്യേകദേശം നൽകു
മെന്ന് വാഗ്ദാനം ചെയ്തു. അതിനാൽ ഞാൻ
നിങ്ങളെ ആ ദേശത്തേക്കു നയിക്കും. ആ ദേശം
ഞാൻ നിങ്ങൾക്കു തരും. അത് നിങ്ങളുടേതാ
യിരിക്കും. ഞാൻ യഹോവയാകുന്നു.'"
9അതിനാൽ മോശെ യിസ്രായേൽജനതയോ
ടിതെല്ലാം പറഞ്ഞു. പക്ഷേ അവർ അവനെ
ശ്രദ്ധിച്ചില്ല. അതികഠിനമായ ജോലി ചെയ്യുക
യായിരുന്നതിനാൽ മോശെ പറയുന്നതൊക്കെ
കേൾക്കാൻ അവർക്ക് ക്ഷമയില്ലായിരുന്നു.
10അപ്പോൾ യഹോവ മോശെയോടു പറ
ഞ്ഞു, 11"യിസ്രായേൽജനതയോടു തന്റെ
ദേശം വിട്ടുപോകാൻ അനുവദിക്കണമെന്ന്
ഫറവോനോടു ചെന്നു പറയുക."
12പക്ഷേ മോശെ മറുപടി പറഞ്ഞു, "യിസ്രാ
യേൽജനത എന്റെ വാക്കുകൾ നിരസിക്കുന്നു,
അതുകൊണ്ട് തീർച്ചയായും ഫറവോനും
എന്റെ വാക്കുകൾ നിരസിക്കും. ഞാനാകട്ടെ
അത്ര വാക്ചാതുര്യം ഉള്ളവനുമല്ല!" *
13പക്ഷേ യഹോവ മോശെയോടും അഹരോ
നോടും സംസാരിച്ചു. യിസ്രായേൽജനതയോടു
ചെന്ന് സംസാരിക്കുവാൻ ദൈവം അവരോടു
കല്പിച്ചു. ഫറവോനോടു സംസാരിക്കുവാനും
അവൻ കല്പിച്ചു. യിസ്രായേൽജനതയെ ഈജി
പ്തുദേശത്തു നിന്നു പുറത്തേക്കു നയിക്കാൻ
ദൈവം അവരോടു കല്പിച്ചു.

### യിസ്രായേലിലെ ചില വംശങ്ങൾ

14യിസ്രായേലിലെ വംശാധിപന്മാരുടെ
പേരുകൾ: യിസ്രായേലിന്റെ മൂത്തപുത്രൻ
രൂബേന് നാല് പുത്രന്മാർ. ഹനോക്ക്, ഫല്ലൂ,
ഹെസ്രോൻ, കർമ്മി എന്നിവർ. 15യെമൂവേൽ,
യാമീൻ ഓഹദ്, യാഖീൻ, സോഹർ, ഒരു കനാ
ന്യക്കാരിയിലുണ്ടായ ശൗൽ എന്നിവർ ശിമെ
യോന്റെ പുത്രന്മാർ. 16ലേവി നൂറ്റിമുപ്പത്തേഴു

---

**ഞാനാകട്ടെ ... ഉള്ളവനുമല്ല** അല്ലെങ്കിൽ "ഞാനൊരു അപരിചിതനെപ്പോലെ സംസാരിക്കുന്നു." "എന്റെ ചുണ്ടുകൾ അപരിച്ഛേദിതമാണ്" എന്നു വാച്യാർത്ഥം.

വർഷം ജീവിച്ചു. ഗേർശോൻ, കഹാത്ത്,
മെരാരി എന്നിവർ ലേവിയുടെ പുത്രന്മാർ.
17ഗേർശോന് രണ്ടു പുത്രന്മാർ, ലിബ്നിയും
ശിമെയിയും. 18കെഹാത്ത് നൂറ്റിമുപ്പത്തിമൂന്നു
വർഷം ജീവിച്ചു. അമ്രാം, യിസ്ഹാർ,
ഹെബ്രോൻ, ഉസ്സീയേൽ എന്നിവർ കെഹാ
ത്തിൻെറ പുത്രന്മാർ. 19മെരാരിക്ക് മഹ്ളീ, മൂശി
എന്നിവർ പുത്രന്മാർ. യിസ്രായേലിൻെറ
പുത്രൻ ലേവിയുടെ വംശക്കാരാണിവരെല്ലാം.

20അമ്രാം നൂറ്റിമുപ്പത്തേഴു വർഷം ജീവിച്ചു.
തൻെറ പിതൃസഹോദരി യോഖേബെദിനെ
അമ്രാം വിവാഹം കഴിച്ചു. അമ്രാമിൻെറയും
യോഖേബെദിൻെറയും പുത്രന്മാരാണ് മോശെ
യും അഹരോനും. 21യിസ്ഹാരിൻെറ പുത്ര
ന്മാർ കോരെഹ്, നേഫെഗ്, സിക്രി എന്നിവരാ
യിരുന്നു. 22ഉസ്സീയേലിൻെറ പുത്രന്മാർ, മീശാ
യേൽ, എൽസാഫാൻ, സിത്രി എന്നിവർ.

23അമ്മീനാദാബിൻെറ പുത്രിയും നഹശോ
ൻെറ സഹോദരിയുമായിരുന്ന എലീശേബയെ
അഹരോൻ വിവാഹം കഴിച്ചു. അഹരോനും
എലീശേബയും നാദാബ്, അബീഹൂ, എലെയാ
സാർ, ഈഥാമാർ എന്നീ പുത്രന്മാർക്ക് ജന്മം
നൽകി. 24കോരെഹ് വംശക്കാരുടെ പൂർവ്വികരും
കോരെഹിൻെറ പുത്രന്മാരുമായവർ ഇവരാണ്:
അസ്സീർ, എൽക്കാനാ, അബീയാസാഫ്. 25അഹ
രോൻെറ പുത്രനായ എലെയാസാർ ഫൂതിയേ
ലിൻെറ പുത്രിയെ വിവാഹം ചെയ്തു. അവൾ
ഫീനെഹാസിനെ പ്രസവിച്ചു. ഇവരെല്ലാം
യിസ്രായേലിൻെറ പുത്രൻ ലേവിയിൽനിന്നു
ള്ളവരാണ്.

26ഈ സംഘത്തിലുള്ളവരാണ് അഹരോനും,
മോശെയും. ദൈവം പ്രത്യക്ഷപ്പെട്ട് ഇങ്ങനെ
പറഞ്ഞത് അവരോടാണ്, "സംഘങ്ങളായി
യിസ്രായേൽജനതയെ ഈജിപ്തിൽനിന്നു
പുറത്തേക്കു നയിക്കുക." 27ഈജിപ്തുരാജാ
വായ ഫറവോനോടു സംസാരിച്ചതും അഹ
രോനും മോശെയുമായിരുന്നു. യിസ്രായേൽജ
നതയെ ഈജിപ്തു വിടാൻ അനുവദിക്കണ
മെന്ന് അവർ ഫറവോനോടാവശ്യപ്പെട്ടു.

### ദൈവം മോശെയെ വീണ്ടും വിളിക്കുന്നു

28ഈജിപ്തിൽവച്ച് ദൈവം വീണ്ടും മോശെ
യോടു സംസാരിച്ചു. 29അവൻ പറഞ്ഞു,
"ഞാൻ യഹോവയാണ്. ഞാൻ നിങ്ങളോടു
പറയുന്നതൊക്കെ ഈജിപ്തിലെ രാജാവി
നോടു പറയുക." 30പക്ഷേ മോശെ പറഞ്ഞു,
"ഞാനത്ര സമർത്ഥമായി സംസാരിക്കാൻ കഴി
വുള്ളവനല്ല. രാജാവ് എന്നെ ശ്രവിക്കുകയു
മില്ല."

7 യഹോവ മോശെയോടു പറഞ്ഞു, "ഞാൻ
നിന്നോടൊത്തുണ്ട്. നീ ഫറവോനൊരു
മഹാരാജാവിനെപ്പോലെയായിരിക്കും.* അഹ
രോൻ നിൻെറ ഔദ്യോഗികവക്താവുമായി
രിക്കും. 2ഞാൻ നിന്നോടു കല്പിച്ചതൊക്കെ അഹ
രോനോടു പറയുക. അപ്പോൾ ഞാൻ പറഞ്ഞ
തൊക്കെ അവൻ രാജാവിനോടു പറയും.
അപ്പോൾ യിസ്രായേലുകാർക്ക് ഈ നാടുവിട്ടു
പോകുവാനുള്ള അനുവാദം ഫറവോൻ നൽകു
കയും ചെയ്യും. 3പക്ഷേ ഫറവോനെ ഞാൻ
കഠിനഹൃദയനാക്കും. നിങ്ങൾ അവനോടു പറ
യുന്നതൊന്നും അവൻ അനുസരിക്കില്ല.
അപ്പോൾ ഞാൻ ഈജിപ്തിൽ അനേകം അത്ഭു
തങ്ങൾ പ്രവർത്തിച്ച് ഞാനാരാണെന്നു തെളി
യിക്കും. പക്ഷേ അവൻ അപ്പോഴും ശ്രദ്ധിക്കാൻ
കൂട്ടാക്കില്ല. 4അപ്പോൾ ഞാൻ ഈജിപ്തിനു
വലിയ ശിക്ഷ നൽകും. എന്നിട്ട് എൻെറ ജനത
യായ യിസ്രായേലുകാരെ ഞാൻ ഈജിപ്തിൽ
നിന്നും നയിക്കും. 5അപ്പോൾ ഞാനാണ് യഹോ
വയെന്ന് ഈജിപ്തുകാർ അറിയും. ഞാൻ അവ
ർക്കെതിരായിരിക്കും. ഞാനാണ് യഹോവയെ
ന്ന് അവർ അറിയുകയും ചെയ്യും. എന്നിട്ട്
എൻെറ ജനതയെ അവരുടെ രാജ്യത്തുനിന്നും
മോചിപ്പിക്കും."

6മോശെയും അഹരോനും യഹോവ തങ്ങ
ളോടു പറഞ്ഞ ഈ കാര്യങ്ങൾ അനുസരിച്ചു.
7അപ്പോൾ മോശെയ്ക്ക് എൺപതും അഹരോന്
എൺപത്തിമൂന്നും വയസ്സായിരുന്നു.

### മോശെയുടെ ഊന്നുവടി സർപ്പമായിത്തീരുന്നു

8യഹോവ മോശെയോടും അഹരോനോടും
പറഞ്ഞു 9"നിങ്ങളുടെ ശക്തി തെളിയിക്കാൻ
ഫറവോൻ നിങ്ങളോടാവശ്യപ്പെടും. ഒരത്ഭുതം
പ്രവർത്തിക്കാൻ അവൻ ആവശ്യപ്പെടും. അഹ
രോനോട് അവൻെറ ഊന്നുവടി നിലത്തിടാൻ
പറയണം. ഫറവോൻ നോക്കിനിൽക്കേ
അതൊരു സർപ്പമായി മാറും."

10അതിനാൽ മോശെയും അഹരോനും ഫറ
വോൻെറയടുത്തു ചെന്ന് യഹോവയെ അനു
സരിച്ചു. അഹരോൻ തൻെറ ഊന്നുവടി നില
ത്തിട്ടു. ഫറവോനും ഉദ്യോഗസ്ഥന്മാരും നോക്കി
നിൽക്കേ വടി ഒരു സർപ്പമായിത്തീർന്നു.

11അതിനാൽ രാജാവ് തൻെറ ജ്ഞാനിക
ളെയും മന്ത്രവാദികളെയും വിളിച്ചു. അവർ
തന്ത്രങ്ങളുപയോഗിച്ച് അഹരോൻെറ പ്രവൃ
ത്തി അതേപടി അനുകരിച്ചു. 12അവർ എറി
ഞ്ഞ അവരുടെ ഊന്നു വടികളും സർപ്പങ്ങളായി
മാറി. പക്ഷേ അഹരോൻെറ ഊന്നുവടി അവ
രുടേതിനെ ഭക്ഷിച്ചു. 13അപ്പോഴും ജനങ്ങളെ
പോകാൻ അനുവദിക്കാൻ ഫറവോൻ തയ്യാറ
ല്ലായിരുന്നു. യഹോവ പറഞ്ഞതുപോലെയാ
ണിതു സംഭവിച്ചത്. രാജാവ് മോശെയെയും
അഹരോനെയും ശ്രവിക്കാൻ വിസമ്മതിച്ചു.

### വെള്ളം രക്തമായിത്തീരുന്നു

14അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, "ഫറവോൻ കഠിനഹൃദയനായിത്തീർന്നു.
അതിനാലാണയാൾ ജനങ്ങളെ പോകാനനുവ
ദിക്കാത്തത്. 15കാലത്ത് ഫറവോൻ നദിയി
ലേക്കു പോകും. നൈൽനദിക്കരയിൽ അവൻെറ
യടുത്തേക്കു ചെല്ലുക. പാമ്പായി മാറിയ
ഊന്നുവടി എടുക്കുക. 16അവനോട് ഇതു പറ
യുക: 'എബ്രായരുടെ ദൈവമായ യഹോവ
എന്നെ നിൻെറയടുത്തേക്കയച്ചിരിക്കുന്നു.
എൻെറ ജനത മരുഭൂമിയിലേക്കുപോയി എന്നെ
ആരാധിക്കട്ടെ എന്നു നിന്നോടു പറയാൻ
യഹോവ എന്നെ അയച്ചിരിക്കുന്നു. ഇതുവരെ
നീ യഹോവയുടെ വാക്കു ശ്രദ്ധിച്ചില്ല. 17അതി
നാൽ താൻ യഹോവയാണെന്ന് നിൻെറ
മുമ്പിൽ തെളിയിക്കാൻ താൻ ചിലതു പ്രവർ
ത്തിക്കുമെന്ന് യഹോവ പറയുന്നു. ഞാൻ നൈ
ൽനദിയിലെ വെള്ളത്തിൽ എൻെറ ഈ
ഊന്നുവടികൊണ്ട് അടിക്കുകയും നദീ ജലം
രക്തമാകുകയും ചെയ്യും. 18നദിയിലെ മത്സ്യ
ങ്ങൾ ചാകും. നദിയാകെ ചീഞ്ഞുനാറും.
അപ്പോൾ ഈജിപ്തുകാർക്ക് നദിയിലെ ജലം
കുടിക്കാനാകാതെയാകും.'"

---

**മഹാരാജാവ്** അഥവാ "ദൈവം."

19യഹോവ മോശെയോടു പറഞ്ഞു, “നദി
കൾക്കും തോടുകൾക്കും തടാകങ്ങൾക്കും അങ്ങ
നെ അവർ വെള്ളം സംഭരിക്കുന്ന എല്ലാ സ്ഥല
ത്തിനുംമേൽ തന്റെ ഊന്നുവടി പിടിച്ച കൈ
നീട്ടുവാൻ അഹരോനോടു പറയുക. അവന
ങ്ങനെ ചെയ്യുമ്പോൾ വെള്ളമെല്ലാം രക്തമാകും.
തടിഭരണികളിലും കൽഭരണികളിലും വരെ
സംഭരിച്ചു വച്ചിരിക്കുന്ന വെള്ളം രക്തമായി
മാറും.”
20യഹോവയുടെ കല്പനകൾ മോശെയും
അഹരോനും അനുസരിച്ചു. അഹരോൻ ഊന്നു
വടി ഉയർത്തി നൈൽനദിയിലെ വെള്ളത്തിൽ
അടിച്ചു. ഫറവോന്റെയും ഉദ്യോഗസ്ഥന്മാരു
ടെയും മുമ്പിൽവച്ചാണയാൾ ഇങ്ങനെ ചെ
യ്തത്. അപ്പോൾ നദിയിലെ വെള്ളമെല്ലാം
രക്തമായി മാറി. 21നദിയിലെ മത്സ്യമാകെ
ചത്തു. നദിയാകെ ചീഞ്ഞു നാറി. അതിനാൽ
ഈജിപ്തുകാർക്ക് നൈൽനദിയിലെ വെള്ളം
കുടിക്കാനായില്ല. രക്തം ഈജിപ്തിലെമ്പാടും
വ്യാപിച്ചു.
22മാന്ത്രികരും തങ്ങളുടെ ജാലവിദ്യകൊണ്ട്
ഇതുപോലെ തന്നെ ചെയ്തതിനാൽ ഫറ
വോൻ മോശെയെയും അഹരോനെയും ശ്രദ്ധി
ക്കാൻ കൂട്ടാക്കിയില്ല. യഹോവ പറഞ്ഞതുപോ
ലെയാണ് സംഭവിച്ചത്. 23മോശെയും അഹ
രോനും ചെയ്തത് ഫറവോൻ അവഗണിച്ചു.
അയാൾ തിരിഞ്ഞ് തന്റെ കൊട്ടാരത്തിലേക്കു
നടന്നു.
24ഈജിപ്തുകാർക്ക് നദിയിലെ വെള്ളം
കുടിക്കാൻ കഴിഞ്ഞില്ല. അതിനാലവർ നദിക്കു
ചുറ്റും കുടിവെള്ളത്തിനായി കിണറുകൾ
കുഴിച്ചു.

### തവളകൾ

25യഹോവ നൈൽനദിക്കു മാറ്റം വരുത്തിയിട്ട്
ഏഴു ദിവസം കഴിഞ്ഞു.
8 അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, “ഫറവോന്റെയടുത്തു ചെന്ന്
യഹോവയിങ്ങനെ പറഞ്ഞതായി പറയുക,
‘എന്നെ ആരാധിക്കാൻ എന്റെ ജനതയെ അനു
വദിക്കുക! 2നീ അവരെ അതിനനുവദിക്കാതി
രുന്നാൽ ഞാൻ ഈജിപ്തു മുഴുവൻ തവളക
ളെക്കൊണ്ടു നിറയ്ക്കും. 3നൈൽനദിയിൽ തവള
കൾ നിറയും. നദിയിൽനിന്ന് അവ നിന്റെ
വീടുകളിലേക്കു കയറും. അവ നിന്റെ കിടപ്പു
മുറിയിലും കിടക്കകളിലും നിറയും. നിന്റെ
ഉദ്യോഗസ്ഥന്മാരുടെ വീടുകളിലും നിന്റെ
അടുപ്പുകളിലും അടുക്കള ഉപകരണങ്ങളിലും
നിന്റെ വെള്ളത്തൊട്ടികളിലും തവളകൾ
ഉണ്ടായിരിക്കും. 4നിന്റെമേലും നിന്റെ ജനങ്ങ
ളുടെമേലും നിന്റെ മുഴുവൻ ഉദ്യോഗസ്ഥ
ന്മാരുടെമേലും തവളകൾ വരും.’”
5അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, “തോടുകൾക്കും നദികൾക്കും തടാകങ്ങൾ
ക്കുമേൽ ഊന്നുവടി പിടിക്കാൻ അഹരോ
നോടു പറയുക. അപ്പോൾ ഈജിപ്തിലേക്കു
തവളകൾ വരും.”
6അതിനാൽ അഹരോൻ ഈജിപ്തിലെ ജല
ത്തിനു മുകളിൽ വടി ഉയർത്തുകയും അതിൽ
നിന്ന് തവളകൾ വന്ന് ഈജിപ്തിലാകെ നിറ
യുകയും ചെയ്തു.
7മന്ത്രവാദികൾ അങ്ങനെ ചെയ്തപ്പോഴും
വളരെയധികം തവളകൾ ഈജിപ്തിലേക്കു
വന്നു!
8ഫറവോൻ, മോശെയെയും അഹരോനെയും
വിളിച്ചു പറഞ്ഞു, “ഈ തവളകളെ എന്റെ
ജനങ്ങളുടെയടുത്തു നിന്നും മാറ്റാൻ യഹോവ
യോടു പറയുക. യഹോവയ്ക്കു ബലിയർപ്പി
ക്കാൻ ഞാൻ ജനങ്ങളെ വിടാം.”
9മോശെ ഫറവോനോടു പറഞ്ഞു, “തവള
കളെ എപ്പോൾ ഓടിക്കണമെന്ന് നീ പറയുക.
ഞാൻ നിനക്കും നിന്റെ ജനങ്ങൾക്കും ഉദ്യോഗ
സ്ഥന്മാർക്കും വേണ്ടി പ്രാർത്ഥിക്കാം. അപ്പോൾ
തവളകൾ നിന്നെയും നിന്റെ വീടുകളെയും
വിട്ടുപോകും. തവളകൾ നദിയിൽ മാത്രം അവ
ശേഷിക്കും, എപ്പോഴാണ് തവളകളെ ഓടിക്കേ
ണ്ടത്?”
10ഫറവോൻ പറഞ്ഞു, “നാളെ.”
മോശെ പറഞ്ഞു, “നീ പറഞ്ഞതു പോലെ
തന്നെ സംഭവിക്കും. അങ്ങനെ, ഞങ്ങളുടെ ദൈ
വമായ യഹോവയെപ്പോലെ വേറൊരു ദൈവ
മില്ലെന്നു നീ അറിയും. 11തവളകൾ നിന്നെയും
നിന്റെ വീടിനെയും ഉദ്യോഗസ്ഥന്മാരെയും
ജനതയെയും വിട്ടൊഴിഞ്ഞ് നദിയിൽമാത്രം
അവശേഷിക്കും.”
12മോശെയും അഹരോനും ഫറവോനെ വിട്ടു
പോയി. ഫറവോനെതിരായി ദൈവം അയച്ച
തവളകളെപ്പറ്റി മോശെ യഹോവയോടു പ്രാർ
ത്ഥിച്ചു. 13മോശെ ആവശ്യപ്പെട്ടതു ദൈവം
ചെയ്യുകയും ചെയ്തു. വീടുകളിലും പറമ്പു
കളിലും വയലുകളിലുമെല്ലാം തവളകൾ ചത്തു
വീണു. 14അവയെല്ലാം കൂമ്പാരമായി കൂട്ടുകയും
ചീയാൻ തുടങ്ങുകയും ചെയ്തു. രാജ്യത്തു
മുഴുവനും ദുർഗന്ധം നിറയുകയും ചെയ്തു.
15തങ്ങൾ തവളകളിൽനിന്നും മോചിതരായി
എന്നു മനസ്സിലാക്കിയ ഫറവോൻ പിന്നെയും
മർക്കടമുഷ്ടി തുടർന്നു. മോശെയും അഹരോ
നും ആവശ്യപ്പെട്ടത് ഫറവോൻ ചെയ്തില്ല.
യഹോവ പറഞ്ഞതു പോലെയാണ് ഇതു സംഭ
വിച്ചത്.

### പേനുകൾ

16അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, “അഹരോനോടു തന്റെ വടി കൊണ്ടു
പൊടിയിൽ അടിക്കുവാൻ പറയുക. അപ്പോൾ
ഈജിപ്തിലെമ്പാടുമുള്ള പൊടി പേനുകളാ
യിമാറും.”
17അവർ അങ്ങനെ ചെയ്തു. അഹരോൻ
തന്റെ വടിയുയർത്തി തറയിലടിക്കുകയും
ഈജിപ്തിലെമ്പാടുമുള്ള പൊടി പേനുക
ളായി മാറുകയും ചെയ്തു. പേനുകൾ മൃഗങ്ങളു
ടെയും ജനങ്ങളുടെയും മേൽ പ്രവേശിച്ചു.
18മന്ത്രവാദികളും അങ്ങനെ തന്നെ ചെയ്തു
വെങ്കിലും അവർക്ക് പൊടിയിൽനിന്ന് പേനു
കളെ ഉണ്ടാക്കാൻ കഴിഞ്ഞില്ല. പേനുകൾ മൃഗ
ങ്ങളുടെയും മനുഷ്യരുടെയുംമേൽ നിറഞ്ഞു.
19അതിനാൽ ദൈവത്തിന്റെ ശക്തിയാണിതു
ചെയ്തതെന്നു മന്ത്രവാദികൾ ഫറവോനോടു
പറഞ്ഞു. പക്ഷേ ഫറവോൻ അവരുടെ വാക്കു
കൾ കേൾക്കാൻ കൂട്ടാക്കിയില്ല. അതും യഹോവ
പറഞ്ഞതുപോലെ തന്നെയുളള സംഭവമാ
യിരുന്നു.

### ഈച്ചകൾ

20യഹോവ മോശെയോടു പറഞ്ഞു, “പുല
ർച്ചെ എഴുന്നേറ്റു ഫറവോന്റെയടുത്തേക്കു
പോവുക. ഫറവോൻ നദിക്കരയിലേക്കു
പോകും. യഹോവ ഇങ്ങനെ പറഞ്ഞതായി

അവനോടു പറയുക, 'എന്നെ ആരാധിക്കാൻ
എൻെറ ജനതയെ അനുവദിക്കുക! 21നീ
അവരെ പോകാൻ അനുവദിച്ചില്ലെങ്കിൽ
നിൻെറ വീടുകളിൽ ഈച്ചകൾ വന്നു നിറയും.
നിനക്കും നിൻെറ ഉദ്യോഗസ്ഥന്മാർക്കും മേൽ
ഈച്ചകൾ നിറയും. ഈജിപ്തിലെ വീടായ
വീടുകളിലെല്ലാം ഈച്ചകൾ നിറയും! നിലത്തു
പോലും മുഴുവൻ ഈച്ചകൾ നിറയും. 22പക്ഷേ
യിസ്രായേലുകാരെ ഞാൻ ഈജിപ്തുകാരെ
പ്പോലെ കരുതുകയില്ല. എൻെറ ജനത താമസി
ക്കുന്ന ഗോശെനിൽ ഈച്ചകളുണ്ടായിരിക്കുക
യില്ല. അങ്ങനെ യഹോവയായ ഞാൻ ഈ
ദേശത്തുണ്ടെന്ന് നിനക്കു ബോദ്ധ്യപ്പെടും. 23അ
തിനാൽ നാളെ ഞാൻ എൻെറ ജനതയെ
നിൻെറ ജനതയിൽനിന്നും വ്യത്യസ്തരായി
പരിഗണിക്കും. അതായിരിക്കും എൻെറ അട
യാളം."

24അതിനാൽ യഹോവ താൻ പറഞ്ഞതു
പോലെ തന്നെ ചെയ്തു. അനേകം അനേകം
ഈച്ചകൾ ഈജിപ്തിലേക്കു വന്നു. ഫറവോ
ൻെറയും ഉദ്യോഗസ്ഥന്മാരുടെയും വീടുകളി
ലെമ്പാടും ഈച്ചകൾ നിറഞ്ഞു. ഈജിപ്തിലാ
കമാനം ഈച്ചകളായി. ഈച്ചകൾ രാജ്യം നശി
പ്പിക്കുകയായിരുന്നു. 25അതിനാൽ ഫറവോൻ
മോശെയെയും അഹരോനെയും വിളിച്ചു പറ
ഞ്ഞു, "നിങ്ങളുടെ ദൈവത്തിനുള്ള ബലി
ഇവിടെ ഈ രാജ്യത്തു വച്ചു നടത്തുക."

26പക്ഷേ മോശെ പറഞ്ഞു, "അങ്ങനെ ചെയ്യു
ന്നത് ശരിയായിരിക്കില്ല. ഞങ്ങളുടെ ദൈവ
മായ യഹോവയ്ക്ക് ബലിയർപ്പിക്കാൻ മൃഗ
ങ്ങളെ കൊല്ലുന്നത് ഭീകരമായിട്ടാണ് ഈജി
പ്തുകാർ കാണുന്നത്. ഞങ്ങളങ്ങനെ ചെയ്യു
ന്നത് ഈജിപ്തുകാർ കണ്ടാൽ അവർ ഞങ്ങളെ
കല്ലെറിഞ്ഞു കൊല്ലും. 27മൂന്നു ദിവസം മരുഭൂമി
യിലേക്കു പോയി ഞങ്ങളുടെ ദൈവമായ
യഹോവയ്ക്കു ബലിയർപ്പിക്കാൻ ഞങ്ങളെ
അനുവദിക്കണം. യഹോവ ഞങ്ങളോടു ചെ
യ്യാൻ പറഞ്ഞത് അതാണ്."

28അതിനാൽ ഫറവോൻ പറഞ്ഞു, "മരുഭൂമി
യിൽ നിങ്ങളുടെ ദൈവമായ യഹോവയ്ക്കു
ബലയർപ്പിക്കാൻ ഞാൻ അനുവദിക്കാം. പക്ഷേ
അധികം ദൂരം നിങ്ങൾ പോകരുത്. ഇനി ചെന്ന്
എനിക്കുവേണ്ടി പ്രാർത്ഥിക്കുക."

29മോശെ പറഞ്ഞു, "നിന്നിൽനിന്നും നിൻെറ
ജനതയിൽനിന്നും ഉദ്യോഗസ്ഥന്മാരിൽനിന്നും
ഈച്ചകളെ ഓടിക്കാൻ ഞാൻ പോയി യഹോ
വയോടു പ്രാർത്ഥിക്കാം. പക്ഷേ ബലിയർപ്പി
ക്കാൻ പോകുന്നതിൽനിന്ന് ആളുകളെ നീ തടയ
രുത്."

30അതിനാൽ മോശെ പോയി യഹോവ
യോടു പ്രാർത്ഥിച്ചു. 31മോശെ ആവശ്യപ്പെട്ടത്
യഹോവ ചെയ്തുകൊടുത്തു. ഫറവോ
ൻെറയും ഉദ്യോഗസ്ഥന്മാരുടെയും ജനങ്ങളു
ടെയും അടുത്തുനിന്ന് അവൻ ഈച്ചകളെ
മാറ്റി. ഒരു ഈച്ചപോലും അവശേഷിച്ചില്ല.
32പക്ഷേ ഈ പ്രാവശ്യവും ഫറവോൻ തൻെറ
ഹൃദയം കഠിനപ്പെടുത്തുകയും ജനങ്ങളെ അയ
യ്ക്കാൻ കൂട്ടാക്കാതിരിക്കുകയും ചെയ്തു.

### വളർത്തു മൃഗങ്ങളുടെ രോഗം

9 അനന്തരം യഹോവ മോശെയോടു ഫറ
വോനെ ചെന്നു കണ്ട് ഇങ്ങനെ പറയാൻ
ആവശ്യപ്പെട്ടു: "എബ്രായരുടെ ദൈവമായ
യഹോവ പറയുന്നു, 'എൻെറ ജനതയെ
എന്നെ ആരാധിക്കാൻ വിട്ടയയ്ക്കുക!' 2നീയ
വരെ പിടിച്ചുവയ്ക്കുകയും പോകാനനുവദി
ക്കാതിരിക്കുകയും ചെയ്യുന്നതു തുടർന്നാൽ,
3യഹോവ തൻെറ ശക്തി നിൻെറ വളർത്തു
മൃഗങ്ങളുടെമേൽ പ്രയോഗിക്കും. നിൻെറ കുതിര
കൾക്കും കഴുതകൾക്കും ഒട്ടകങ്ങൾക്കും കന്നുകാ
ലികൾക്കും ആടുകൾക്കും അവൻ മാരകമായ
രോഗങ്ങൾ വരുത്തും. 4യിസ്രായേലുകാരുടെ
മൃഗങ്ങളോട് ഈജിപ്തുകാരുടേതിൽനിന്നും
വ്യത്യസ്തമായ പരിഗണന യഹോവ നൽകും.
യിസ്രായേലുകാരുടെ മൃഗങ്ങളിലൊന്നുപോലും
ചാകുകയില്ല. 5അങ്ങനെ സംഭവിക്കാനുള്ള
സമയം യഹോവ ഒരുക്കിക്കഴിഞ്ഞു. നാളെ
യഹോവ ഈ രാജ്യത്ത് അതു സംഭവിപ്പിക്കും.'"

6പിറ്റേന്നു രാവിലെ ഈജിപ്തിലെ എല്ലാ
വളർത്തുമൃഗങ്ങളും ചത്തു. എന്നാൽ യിസ്രായേ
ലുകാരുടെ ഒരു മൃഗവും ചത്തില്ല. 7യിസ്രായേ
ലുകാരുടെ മൃഗങ്ങൾ വല്ലതും ചത്തോ എന്നറി
യാൻ ഫറവോൻ ആളെ അയച്ചു. എന്നാൽ
യിസ്രായേലിലെ ഒരു മൃഗവും ചത്തിട്ടില്ലായി
രുന്നു. ഫറവോൻെറ ഹൃദയകാഠിന്യം തുടരു
കയും അവൻ ആളുകളെ പോകാൻ അനുവദി
ക്കാതിരിക്കുകയും ചെയ്തു.

### പരുക്കൾ

8യഹോവ മോശെയോടും അഹരോനോടും
പറഞ്ഞു, "നിങ്ങൾ കൈകളിൽ നിറയെ ചാരം
എടുക്കുക. മോശെ, ചാരം ഫറവോൻെറ മു
മ്പിൽ വായുവിൽ എറിയുക. 9ആ പൊടി
ഈജിപ്തിലാകമാനം വ്യാപിക്കും. അത് ഈജി
പ്തിലെ ഏതെങ്കിലും ഒരു മനുഷ്യൻെറയോ
മൃഗത്തിൻെറയോ ദേഹത്തു സ്പർശിക്കുമ്പോൾ
അവരുടെ ത്വക്കിൽ പരുക്കളുണ്ടാകും."

10അതിനാൽ മോശെയും അഹരോനും ഒരടു
പ്പിൽ നിന്നും ചാരമെടുത്തു. അവർ ഫറവോ
ൻെറ മുമ്പിൽ പോയി നിന്നു. അവർ ചാരം
വായുവിൽ എറിയുകയും മനുഷ്യരുടെയും മൃഗ
ങ്ങളുടെയുംമേൽ പരുക്കളുണ്ടാവുകയും ചെ
യ്തു.

11ഇതിൽനിന്നും മോശെയെ തടയാൻ മാന്ത്രി
കർക്കും കഴിഞ്ഞില്ല. കാരണം അവരുടെ ദേഹ
ത്തും പരുക്കളുണ്ടായിരുന്നു. ഇത് ഈജിപ്തിൽ
എല്ലായിടവും സംഭവിച്ചു. 12പക്ഷേ യഹോവ
ഫറവോനെ കഠിനഹൃദയനാക്കി. അതിനാൽ
ഫറവോൻ മോശെയെയും അഹരോനെയും
ശ്രവിക്കാൻ മടിച്ചു. യഹോവ പറഞ്ഞതു
പോലെയാണ് അതു സംഭവിച്ചത്.

### ആലിപ്പഴം

13അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, "പുലർച്ചെ എഴുന്നേറ്റു ഫറവോൻെറയ
ടുത്തേക്കു പോവുക. എബ്രായജനതയുടെ ദൈ
വമായ യഹോവ ഇങ്ങനെ പറയുന്നതായി
അവനോടു പറയുക: 'എൻെറ ജനതയെ
എന്നെ ആരാധിക്കാൻ വിട്ടയയ്ക്കുക! 14നീ
അങ്ങനെ ചെയ്യുന്നില്ലെങ്കിൽ ഞാൻ നിനക്കും
നിൻെറ സേവകർക്കും നിൻെറ ജനതയ്ക്കും
മേൽ എൻെറ മുഴുവൻ ശക്തിയും പ്രയോഗി
ക്കും. എന്നെപ്പോലെ മറ്റൊരു ദൈവം ലോക
ത്തിലില്ലെന്ന് അപ്പോൾ നീ മനസ്സിലാക്കും.
15നിന്നെയും നിൻെറ ജനതയെയും ഭൂമുഖത്തു
നിന്നും തുടച്ചു മാറ്റാൻ പോന്ന ഒരു രോഗം
പരത്താൻ എനിക്കു കഴിയും. 16പക്ഷേ ഒരു
പ്രത്യേക കാരണംകൊണ്ട് ഞാൻ നിന്നെ ഇവി

ടെയാക്കിയിരിക്കുന്നു. അതെന്തെന്നാൽ എന്റെ
ശക്തി നിനക്കു കാണിച്ചുതരുവാൻ ഞാനാഗ്ര
ഹിക്കുന്നു. അപ്പോൾ ലോകമെമ്പാടുമുള്ള ജന
ങ്ങൾ എന്നെ അറിയും! 17നീ ഇപ്പോഴും എന്റെ
ജനതയ്ക്ക് എതിരാണ്. നീ അവരെ സ്വതന്ത്ര
രായി വിടുന്നില്ല. 18അതിനാൽ ഞാൻ നാളെ
ഈ സമയത്ത് അതിഭീകരമായി ആലിപ്പഴം
പെയ്യിക്കും. ഈജിപ്ത് ഒരു രാഷ്ട്രമായിത്തീർ
ന്നതിനു ശേഷം ഇത്ര വലിയൊരു ആലിപ്പഴം
പൊഴിച്ചിൽ ഇവിടെ ഉണ്ടായിട്ടില്ല. 19ഇനി
നിങ്ങളുടെ മൃഗങ്ങളെ സുരക്ഷിതമായ സ്ഥല
ത്തേക്കു മാറ്റണം. വയലിൽ കിടക്കുന്ന നിങ്ങ
ളുടെ എല്ലാ സാധനങ്ങളും സുരക്ഷിതമായൊ
രിടത്തേക്കു നീക്കണം. എന്തിനെന്നോ? വയ
ലിൽ നിൽക്കുന്ന ഏതെങ്കിലും മനുഷ്യനോ
മൃഗമോ കൊല്ലപ്പെടാം. നിങ്ങളുടെ വീടുകളിൽ
ഒതുക്കാത്ത എല്ലാം നശിപ്പിക്കപ്പെട്ടേക്കാം.’”
20ഫറവോന്റെ സേവകന്മാരിൽ ചിലർ
യഹോവയുടെ സന്ദേശം ശ്രദ്ധിച്ചു. അവർ
തങ്ങളുടെ മൃഗങ്ങളെയും അടിമകളെയും മുഴു
വൻ വീട്ടിലേക്കു കയറ്റി. 21പക്ഷേ മറ്റുള്ളവർ
യഹോവയുടെ സന്ദേശം അവഗണിച്ചു. വയ
ലിലായിരുന്ന അവരുടെ മുഴുവൻ അടിമക
ളെയും മൃഗങ്ങളെയും അവർക്ക് നഷ്ടമായി.
22യഹോവ മോശെയോടു പറഞ്ഞു, “നിന്റെ
കൈ വായുവിൽ ഉയർത്തുക. അപ്പോൾ ഈജി
പ്തിനുമേൽ ആലിപ്പഴം വീഴാൻ തുടങ്ങും. ഈ
ജിപ്തിലെമ്പാടുമുള്ള മനുഷ്യരുടെയും മൃഗ
ങ്ങളുടെയും സസ്യങ്ങളുടെയുംമേൽ അതു
പതിക്കും.”
23അതിനാൽ മോശെ തന്റെ ഊന്നുവടി
വായുവിൽ ഉയർത്തുകയും അപ്പോൾ യഹോവ
ഇടിയും മിന്നലും ഉണ്ടാക്കുകയും ഭൂമിയിലേക്ക്
ആലിപ്പഴം പെയ്യിക്കുകയും ചെയ്തു. ആലി
പ്പഴം ഈജിപ്തിൽ എല്ലായിടവും പെയ്തു.
24ആലിപ്പഴം വീഴുകയായിരുന്നു. അവയ്ക്കിട
യിലൂടെ മിന്നൽ മിന്നിത്തെളിഞ്ഞു. ഈജിപ്ത്
ഒരു രാഷ്ട്രമായതിനുശേഷം അവിടെയുണ്ടായ
ഏറ്റവും ഭീകരമായ ആലിപ്പഴം പൊഴിച്ചിലാ
യിരുന്നു അത്. 25ഈജിപ്തിലെ വയലുകളിലെ
സകലതും പേമാരി നശിപ്പിച്ചു. ആലിപ്പഴം
മനുഷ്യരെയും മൃഗങ്ങളെയും സസ്യങ്ങളെയും
നശിപ്പിച്ചു. പാടത്തെ മുഴുവൻ മരങ്ങളെയും
തകർത്തു. 26യിസ്രായേൽജനത വസിച്ചിരുന്ന
ഗോശെൻ ദേശത്തു മാത്രം ആലിപ്പഴം പെയ്യുക
യുണ്ടായില്ല.
27ഫറവോൻ മോശെയെയും അഹരോനെ
യും ആളെ വിട്ട് വിളിപ്പിച്ചു. ഫറവോൻ അവ
രോടു പറഞ്ഞു, “ഇത്തവണ ഞാൻ പാപം
ചെയ്തിരിക്കുന്നു. യഹോവയാണ് ശരി.
ഞാനും എന്റെ ജനതയും തെറ്റുകാരും.
28ദൈവം അയച്ച ആലിപ്പഴവും ഇടിയും വള
രെയധികമായി! ദൈവത്തോട് ഇതവസാനി
പ്പിക്കാൻ അപേക്ഷിക്കൂ. ഞാൻ നിങ്ങളെ പോ
കാനനുവദിക്കാം. നിങ്ങൾ ഇനിയും ഇവിടെ
തങ്ങേണ്ടതില്ല.”
29മോശെ ഫറവോനോടു പറഞ്ഞു, “ഞാൻ
ഈ നഗരം വിടുമ്പോൾ ഞാനെന്റെ കൈയു
യർത്തി യഹോവയോടു പ്രാർത്ഥിക്കാം,
അങ്ങനെ ഇടിയും ആലിപ്പഴവും നിലയ്ക്കും.
അപ്പോൾ യഹോവ ഈ ദേശത്തുണ്ടെന്ന്*
നിനക്കറിയാൻ കഴിയും. 30പക്ഷേ നിനക്കോ
നിന്റെ സേവകർക്കോ ഇനിയും യഹോവ
യിൽ ഭയമോ ആദരവോ ഉണ്ടായിട്ടില്ലെന്ന്
എനിക്കറിയാം.”
31ചണം അതിന്റെ വിത്തുകൾ രൂപപ്പെടു
ത്തിക്കഴിഞ്ഞിരുന്നു. ബാർളിയും നന്നായി വള
ർന്നിരുന്നു. അതിനാൽ ആ സസ്യങ്ങൾ നശിപ്പി
ക്കപ്പെട്ടു. 32എന്നാൽ ഗോതമ്പും തിനയും വൈ
കിയ വിളവായിരുന്നതിനാൽ നശിപ്പിക്കപ്പെ
ട്ടില്ല.
33മോശെ ഫറവോനെ വിട്ട് നഗരത്തിനു പുറ
ത്തേക്കു പോയി. അവൻ തന്റെ കൈകളുയ
ർത്തി യഹോവയോടു പ്രാർത്ഥിച്ചു. ഇടിയും
ആലിപ്പഴവും നിലച്ചു. മഴപോലും നിലച്ചു.
34മഴയും ആലിപ്പഴവും ഇടിയുമെല്ലാം നില
ച്ചതു കണ്ടപ്പോൾ ഫറവോൻ വീണ്ടും തെറ്റു
ചെയ്തു. അവനും സേവകന്മാരും വീണ്ടും തങ്ങ
ളുടെ ഹൃദയം കഠിനപ്പെടുത്തി. 35ഫറവോനും
സേവകരും ഒന്നും കേൾക്കാതിരിക്കുകയും ഫറ
വോൻ തന്റെ ഹൃദയത്തെ കഠിനമാക്കുകയും
യിസ്രായേലുകാരെ സ്വതന്ത്രരായി പോകു
വാൻ അനുവദിക്കാതിരിക്കുകയും ചെയ്തു.
അങ്ങനെയുണ്ടാകുമെന്ന് യഹോവ മോശെയി
ലൂടെ അറിയിച്ചിരുന്നു.

### വെട്ടുക്കിളികൾ

10 യഹോവ മോശെയോടു പറഞ്ഞു, “ഫറ
വോന്റെയടുത്തേക്കു പോവുക. അവ
നെയും അവന്റെ സേവകന്മാരെയും ഞാൻ
കഠിനഹൃദയരാക്കിയതാണ്. എന്റെ ശക്തമായ
അത്ഭുതകൃത്യങ്ങൾ അവരെ കാണിക്കുവാനാണ്
ഞാൻ അങ്ങനെ ചെയ്തത്. 2ഞാൻ ഈജി
പ്തിൽ ചെയ്ത എല്ലാ അത്ഭുതകൃത്യങ്ങളും മറ്റ്
മഹാകാര്യങ്ങളും നിങ്ങൾ നിങ്ങളുടെ കുട്ടിക
ൾക്കും പേരക്കുട്ടികൾക്കും പറഞ്ഞു കൊടുക്കാ
നാണ് ഞാനിങ്ങനെ ചെയ്തത്. അപ്പോൾ
നിങ്ങളെല്ലാവരും ഞാൻ യഹോവയാണെന്നു
വിശ്വസിക്കും.”
3അതിനാൽ മോശെയും അഹരോനും ഫറ
വോന്റെയടുത്തേക്കു പോയി. അവർ അവ
നോടു പറഞ്ഞു, “എബ്രായരുടെ ദൈവമായ
യഹോവ പറയുന്നു, ‘നീ എത്ര കാലം എന്നെ
അനുസരിക്കാതെ കഴിയും? എന്നെ ആരാധി
ക്കാൻ എന്റെ ജനങ്ങളെ നീ വിട്ടയയ്ക്കുക!
4എന്റെ ജനതയെ നീ വിട്ടയയ്ക്കാത്തപക്ഷം
നാളെ നിന്റെ രാജ്യത്തേക്കു ഞാൻ വെട്ടുക്കി
ളികളെ കൊണ്ടുവരും. 5വെട്ടുക്കിളികൾ രാജ്യ
ത്തെ പൊതിയും. നിലം കാണാൻ നിനക്കാകാ
ത്തത്ര വെട്ടുക്കിളികളുണ്ടാകും. ആലിപ്പഴം പൊ
ഴിച്ചിലിൽ നശിക്കാത്തതെന്തെങ്കിലുമുണ്ടെ
ങ്കിൽ അത് വെട്ടുക്കിളികൾ തിന്നുതീർക്കും. നില
ത്തുള്ള എല്ലാ വൃക്ഷങ്ങളുടെ ഇലയും വെട്ടുക്കി
ളികൾ തിന്നുതീർക്കും. 6വെട്ടുക്കിളികൾ നിന്റെ
യും നിന്റെ ഉദ്യോഗസ്ഥന്മാരുടെയും വീടുക
ളിലും ഈജിപ്തിലെ മറ്റെല്ലാ വീടുകളിലും
വന്നു നിറയും. നിന്റെ പിതാക്കന്മാരോ
പൂർവ്വികരോ അവർ ഈജിപ്തിൽ വാസം തുട
ങ്ങിയ നാൾ മുതൽ കണ്ടിട്ടുള്ളതിനേക്കാൾ വള
രെയധികം വെട്ടുക്കിളികൾ ഉണ്ടാവും.’” അന
ന്തരം മോശെ ഫറവോന്റെ മുമ്പിൽനിന്നും
തിരിഞ്ഞു നടന്നു.
7അനന്തരം സേവകന്മാർ ഫറവോനോടു
ചോദിച്ചു, “എത്രകാലം ഇവർ നമുക്ക് കെണി
യൊരുക്കും? അവർ പോയി അവരുടെ ദൈവ
മായ യഹോവയെ ആരാധിക്കട്ടെ. അങ്ങ്

---

**അപ്പോൾ ... ഈ ദേശത്തുണ്ടെന്ന്** ഭൂമി ദൈവത്തി
നുള്ളത് എന്നാണിതിനർത്ഥം.

അവരെ പോകാൻ അനുവദിച്ചില്ലെങ്കിൽ ഈജി
പ്ത് നശിപ്പിക്കപ്പെടുമെന്ന് അങ്ങറിയുക."
8അതിനാൽ ഫറവോൻ തൻെറ സേവകന്മാ
രോടു മോശെയേയും അഹരോനെയും
വിളിച്ചു കൊണ്ടുവരുവാൻ പറഞ്ഞു. ഫറ
വോൻ അവരോട് പറഞ്ഞു, "നിങ്ങളുടെ ദൈവ
മായ യഹോവയെ ആരാധിക്കാൻ പൊയ്ക്കൊ
ള്ളുക. പക്ഷേ ആരാണ് പോകുന്നതെന്ന്
എന്നോടു പറയണം."
9മോശെ മറുപടി പറഞ്ഞു, "ഞങ്ങളുടെയാൾ
ക്കാർ മുഴുവനും, ചെറുപ്പക്കാരും വൃദ്ധന്മാരുമ
ടക്കം പോകും. ഞങ്ങൾ ഞങ്ങളുടെ പുത്രന്മാ
രെയും പുത്രിമാരെയും കന്നുകാലികളെയും
ആടുകളെയും ഞങ്ങളോടൊത്തു കൊണ്ടു
പോകും. യഹോവയുടെ വിരുന്ന് എല്ലാവർക്കും
വേണ്ടിയുള്ളതായതിനാൽ ഞങ്ങളെല്ലാവരും
പോകും."
10ഫറവോൻ അവരോടു പറഞ്ഞു, "നിങ്ങ
ളെയും നിങ്ങളുടെ കുട്ടികളെയും ഈജിപ്ത്
വിടാൻ അനുവദിക്കുന്നതിനു മുമ്പ് യഹോവ
യഥാർത്ഥത്തിൽ നിങ്ങളോടൊപ്പമുണ്ടായിരി
ക്കണം. നോക്കൂ, നിങ്ങൾ എന്തൊക്കെയോ തിന്മ
ആസൂത്രണം ചെയ്യുകയാണ്. 11യഹോവയെ
ആരാധിക്കാൻ പുരുഷന്മാർക്കു പോകാം. ആദ്യം
നിങ്ങളാവശ്യപ്പെട്ടതും അതാണ്. നിങ്ങൾക്കെ
ല്ലാവർക്കും കൂടിപോകാൻ കഴിയില്ല." എന്നിട്ട്
ഫറവോൻ മോശെയെയും അഹരോനെയും
പറഞ്ഞയച്ചു.
12യഹോവ മോശെയോടു പറഞ്ഞു, "നിൻെറ
കൈ ഈജിപ്തിനുമേൽ ഉയർത്തി വെട്ടുക്കിളി
കളെ വരുത്തുക! വെട്ടുക്കിളികൾ ഈജിപ്തി
ലാകമാനം പരക്കട്ടെ. ആലിപ്പഴം നശിപ്പി
ക്കാത്ത മുഴുവൻ സസ്യങ്ങളും വെട്ടുക്കിളികൾ
തിന്നും."
13അതിനാൽ മോശെ തൻെറ ഊന്നുവടി
ഈജിപ്തിനുമേൽ ഉയർത്തുകയും യഹോവ
കിഴക്കുനിന്നും ഒരു ശക്തമായ കാറ്റ് അടിപ്പിക്കു
കയും ചെയ്തു. രാത്രിയും പകലും കാറ്റടിച്ചു.
പ്രഭാതം വന്നപ്പോൾ കാറ്റ് ഈജിപ്തിലേക്കു
വെട്ടുക്കിളികളെ കൊണ്ടുവന്നു. 14വെട്ടുക്കിളി
കൾ ഈജിപ്ത് മുഴുവനും മൂടുകയും രാജ്യ
ത്തിൻെറ എല്ലാ ഭാഗങ്ങളിലും അസംഖ്യമായി
അടിഞ്ഞുകൂടുകയും ചെയ്തു. ഈജിപ്തിൽ
അതുവരെ അത്രമാത്രം വെട്ടുക്കിളികൾ ഉണ്ടായി
ട്ടില്ല. അതിനു മുമ്പ് അത്രയധികം വെട്ടുക്കി
ളികൾ അവിടെ വന്നിട്ടില്ല. ഇനി ഒരിക്കലും
അത്രയധികം വെട്ടുക്കിളികളുണ്ടായിരിക്കുകയു
മില്ല. 15വെട്ടുക്കിളികൾ നിലം പൊതിയുകയും
രാജ്യമാകെ കറുത്തിരിക്കുകയും ചെയ്തു.
ആലിപ്പഴം വീഴ്ചയിൽ നശിക്കാത്ത എല്ലാ
സസ്യങ്ങളെയും മരങ്ങളിലെ പഴങ്ങളെയും
വെട്ടുക്കിളികൾ തിന്നു. ഈജിപ്തിലെങ്ങും ഒരു
മരത്തിലോ ചെടിയിലോ ഒരിലപോലും അവ
ശേഷിച്ചില്ല.
16ഫറവോൻ ഉടനെ തന്നെ മോശെയെയും
അഹരോനെയും വിളിച്ചു. ഫറവോൻ പറ
ഞ്ഞു, "ഞാൻ നിങ്ങളുടെ ദൈവമായ യഹോവ
യ്ക്കും നിങ്ങൾക്കുമെതിരെ പാപം ചെയ്തു.
17ഇപ്പോൾ, ഒരു പ്രാവശ്യം കൂടി എൻെറ പാപം
പൊറുക്കുക. ഈ 'മരണം' എന്നിൽനിന്നും
നീക്കാൻ യഹോവയോടു പ്രാർത്ഥിക്കൂ."
18മോശെ ഫറവോൻെറയടുത്തുനിന്നും
പോയി യഹോവയോടു പ്രാർത്ഥിച്ചു. 19അതി
നാൽ യഹോവ കാറ്റിൻെറ ഗതിമാറ്റി. പടി
ഞ്ഞാറു നിന്നൊരു ശക്തമായ കാറ്റിൻെറ സഹാ
യത്താൽ യഹോവ വെട്ടുക്കിളികളെ ഈജി
പ്തിൽ നിന്നും ചെങ്കടലിൽ വീഴ്ത്തി. ഈജി
പ്തിൽ ഒരു വെട്ടുക്കിളിയും അവശേഷിച്ചില്ല!
20പക്ഷേ യഹോവ ഫറവോനെ വീണ്ടും കഠിന
ഹൃദയനാക്കി. യിസ്രായേലുകാരെ ഫറവോൻ
പോകാൻ അനുവദിച്ചതുമില്ല.

## ഇരുട്ട്

21അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, "നീ നിൻെറ കൈ വായുവിൽ ഉയർ
ത്തുക. അപ്പോൾ ഈജിപ്തിൽ ഇരുട്ട് ഉണ്ടാകും.
വെളിച്ചത്തിൻെറ ഒരു കിരണം പോലുമില്ലാ
ത്തത്ര ഇരുട്ടായിരിക്കും അത്!"
22അതിനാൽ മോശെ തൻെറ കൈ വായുവി
ലുയർത്തുകയും ഇരുട്ടിൻെറ ഒരു കാർമേഘം
ഈജിപ്തിനെ മൂടുകയും ചെയ്തു. ഇരുട്ട്
ഈജിപ്തിൽ മൂന്നു ദിവസം നീണ്ടു നിന്നു.
23ജനങ്ങളിലാർക്കും പരസ്പരം കാണാനാകുമാ
യിരുന്നില്ല. മൂന്നു ദിവസത്തേക്ക് ആരും എങ്ങും
പോയില്ല. എന്നാൽ യിസ്രായേൽജനത വസി
ച്ചിരുന്നിടത്തൊക്കെ പ്രകാശമുണ്ടായിരുന്നു.
24വീണ്ടും ഫറവോൻ മോശെയെ വിളിച്ചു.
ഫറവോൻ പറഞ്ഞു, "യഹോവയെ ആരാധി
ക്കാൻ പൊയ്ക്കൊള്ളുക! നിങ്ങളുടെ കുട്ടിക
ളെയും കൂട്ടിക്കൊണ്ടുപോവുക. പക്ഷേ നിങ്ങ
ളുടെ ആടുമാടുകളെ ഇവിടെ നിർത്തുക."
25മോശെ പറഞ്ഞു, "ആടുമാടുകളെ ഞങ്ങൾ
കൊണ്ടുപോകുമെന്നു മാത്രമല്ല ബലിയർപ്പി
ക്കാനാവശ്യമായ വഴിപാടുകളും ബലിമൃഗ
ങ്ങളും നിങ്ങൾ ഞങ്ങൾക്കു യഹോവയായ
ദൈവത്തെ ആരാധിക്കുന്നതിനുവേണ്ടി തരിക
യും വേണം! 26അതെ, ഞങ്ങൾ യഹോവയെ
ആരാധിക്കുവാൻ പോകുമ്പോൾ ഞങ്ങളുടെ
മൃഗങ്ങളെയും ഞങ്ങളോടുകൂടെ കൊണ്ടു
പോകും. ഒരു കുളമ്പുപോലും അവശേഷിക്ക
പ്പെടുകയില്ല. ബലിമൃഗം ഏതാണെന്നുകൂടി
ഞങ്ങൾക്കറിയില്ല. ഞങ്ങൾ പോകുന്ന സ്ഥല
ത്തെത്തിയിട്ടേ ഞങ്ങൾക്കതറിയാനാവൂ."
27യഹോവ ഫറവോനെ വീണ്ടും കഠിന ഹൃദ
യനാക്കി. ഫറവോൻ അവരെ വിട്ടയച്ചില്ല.
28അനന്തരം ഫറവോൻ മോശെയോടു പറ
ഞ്ഞു, "കടന്നു പോകൂ! നീ ഇനിയും ഇവിടെ
വരുന്നത് എനിക്കിഷ്ടമല്ല! അടുത്ത തവണ
നീ ഇവിടെ എൻെറ മുമ്പിൽ വന്നാൽ നീ
വധിക്കപ്പെടും!"
29അനന്തരം മോശെ ഫറവോനോടു പറ
ഞ്ഞു, "നീ ഒരു കാര്യത്തിൽ ശരിയാണു പറ
ഞ്ഞത്. ഇനി മേലിൽ നിന്നെ കാണാൻ ഞാൻ
വരില്ല!"

## ആദ്യജാതൻെറ മരണം

11 അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, "ഞാൻ ഈജിപ്തിനും ഫറ
വോനും ഒരു ദുരന്തം കൂടി അയയ്ക്കും. അതിനു
ശേഷം അവൻ നിങ്ങളെ ഈജിപ്തിൽനിന്നു
വിടും. സത്യത്തിൽ അവൻ നിങ്ങളെ തൻെറ
രാജ്യം വിട്ടുപോകുവാൻ നിർബന്ധിക്കുക
തന്നെ ചെയ്യും. 2യിസ്രായേലുകാർക്ക് നീ ഒരു
സന്ദേശം നൽകണം: 'സ്ത്രീ പുരുഷന്മാരേ,
നിങ്ങൾ നിങ്ങളുടെ അയൽക്കാരോടു സ്വർ
ണ്ണത്തിലും വെള്ളിയിലും തീർത്ത സാധനങ്ങൾ
ചോദിക്കണം. 3ഈജിപ്തുകാർ നിങ്ങളോടു ദയ
കാണിക്കാൻ യഹോവ ഇടയാക്കും. ഈജി

പ്തുകാർ, പ്രത്യേകിച്ച് ഫറവോൻെറ സേവ
കർ മോശെയെ ഒരു മഹാനായാണിപ്പോൾ
ത്തന്നെ പരിഗണിക്കുന്നത്.'"
**4**മോശെ ജനങ്ങളോടു പറഞ്ഞു, "യഹോവ
പറയുന്നു, 'ഇന്നു പാതിരാത്രിയിൽ ഞാൻ
ഈജിപ്തിലൂടെ കടന്നുപോകുകയും **5**ഈജി
പ്തിലെ രാജാവായ ഫറവോൻെറ സിംഹാസ
നാവകാശിയായ മൂത്തപുത്രൻ മുതൽ ധാന്യം
പൊടിക്കുന്ന അടിമ സ്ത്രീയുടെ ആദ്യജാതൻ
വരെയുള്ള ഈജിപ്തിലെ എല്ലാ ആദ്യജാത
ന്മാരും മരിക്കുകയും ചെയ്യും. ആദ്യജാതരായ
മൃഗങ്ങൾ പോലും ചാകും. **6**ഈജിപ്തിൽ മുമ്പെ
ങ്ങും ഉണ്ടാകാത്തവിധം വിലാപമുയരും. ഭാവി
യിൽ ഇത്ര വലിയ വിലാപം ഉണ്ടാവുകയു
മില്ല. **7**എന്നാൽ യിസ്രായേലുകാരിൽ ഒരുവൻ
പോലും മുറിവേല്പിക്കപ്പെടില്ല- ഒരു നായ പോ
ലും അവരുടെ നേർക്കു കുരയ്ക്കുകയില്ല.
യിസ്രായേലുകാരിൽ ആർക്കെങ്കിലുമോ അവ
രുടെ മൃഗങ്ങളിലൊന്നിനെങ്കിലുമോ ഒരു മുറിവു
മേൽക്കുകയില്ല. യിസ്രായേലുകാരെ ഈജി
പ്തുകാരിൽനിന്നും വ്യത്യസ്തമായാണ് ഞാൻ
പരിഗണിക്കുന്നതെന്ന് നീ അങ്ങനെ അറിയും.
**8**അനന്തരം നിങ്ങളുടെ ഈജിപ്തുകാരായ മുഴു
വൻ അടിമകളും എന്നെ നമിക്കുകയും ആരാധി
ക്കുകയും ചെയ്യും. അവർ പറയും, "നിൻെറ
ജനതയെ മുഴുവൻ കൂട്ടിക്കൊണ്ടുപോവുക."
അപ്പോൾ ഞാൻ ദേഷ്യത്തിൽ ഫറവോനെ
വിടും.'"
**9**അപ്പോൾ യഹോവ മോശെയോടു പറഞ്ഞു,
"ഫറവോൻ നിന്നെ ശ്രദ്ധിച്ചില്ല. എന്തെന്നോ?
ഈജിപ്തുദേശത്തിൽ എൻെറ ശക്തമായ പ്രവൃ
ത്തികൾ വർദ്ധിക്കുന്നതിന്." **10**അതിനാലാണ്
മോശെയും അഹരോനും ഫറവോനു മുമ്പിൽ
ഈ അത്ഭുതങ്ങളെല്ലാം കാട്ടിയത്. അതുകൊ
ണ്ടാണ് യിസ്രായേലുകാരെ വിട്ടയയ്ക്കാതെ
ഫറവോൻ കടുംപിടുത്തക്കാരനാകാൻ
യഹോവ ഇടയാക്കിയത്.

### പെസഹ

**12** ഈജിപ്തിൽത്തന്നെവെച്ച് യഹോവ
മോശെയോടും അഹരോനോടും സംസാ
രിച്ചു. യഹോവ പറഞ്ഞു, **2**"ഈ മാസം നിങ്ങ
ൾക്ക് വർഷത്തിൻെറ ആദ്യമാസമായിരിക്കും.
**3**യിസ്രായേൽ സമൂഹത്തിനാകെയുള്ള സന്ദേ
ശമാണിത്: ഈ മാസത്തിലെ പത്താം ദിവസം
ഓരോരുത്തരും തൻെറ കുടുംബത്തിനുവേണ്ടി
ഒരു ആട്ടിൻ കുട്ടിയെ തെരഞ്ഞെടുക്കണം. **4**ആ
ആടിനെ തിന്നാൻ മതിയായത്ര ആളുകൾ ആ
വീട്ടിൽ ഇല്ലെങ്കിൽ അയാൾ തൻെറ അയൽക്കാ
രനെക്കൂടി പങ്കുപറ്റാൻ ക്ഷണിക്കണം. എല്ലാ
വർക്കും തിന്നാൻ മതിയായ ആട്ടിൻകുട്ടിയും
ഉണ്ടായിരിക്കണം. **5**നല്ല ആരോഗ്യമുള്ള ഒരു
വയസ്സുള്ള ആണാടിനെയാവണം തെരഞ്ഞെടു
ക്കേണ്ടത്. അതൊരു ചെമ്മരിയാടോ കോലാടോ
ആകാം. **6**മാസത്തിൻെറ പതിനാലാം ദിവസം
വരെ അതിനെ നിങ്ങൾ സൂക്ഷിക്കണം. അന്നു
സന്ധ്യയ്ക്ക് യിസ്രായേൽസമൂഹം മുഴുവൻ
തങ്ങളുടെ ആടുകളെ കൊല്ലണം. **7**ആ മൃഗങ്ങ
ളുടെ രക്തം നിങ്ങൾ ശേഖരിക്കണം. ജനങ്ങൾ
ഈ ആഹാരം കഴിക്കുന്ന വീടുകളുടെ കത
കിൻെറ മേൽപ്പടിയിലും കട്ടിളക്കാലിലും അത്
പുരട്ടണം.
**8**"ആ രാത്രി നിങ്ങൾ ആട്ടിൻകുട്ടിയെ
പൊരിച്ച് അതിൻെറ മാംസം മുഴുവനും
തിന്നണം. കൂടാതെ കയ്ക്കുന്ന ചീരയും പുളി
പ്പിക്കാത്ത അപ്പവും തിന്നണം. **9**ആട്ടിൻകുട്ടിയെ
നിങ്ങൾ പച്ചയായോ വെള്ളത്തിലിട്ട് വേവി
ച്ചോ തിന്നരുത്. ആട്ടിൻകുട്ടിയെ മുഴുവനോടെ
തീയിൽ ചുട്ടുവേണം തിന്നാൻ. അതിൻെറ
തലയും കാലുകളും ആന്തരഭാഗങ്ങളുമെല്ലാം
ഉണ്ടായിരിക്കെയാവണം ചുടേണ്ടത്. **10**ഇറച്ചി
മുഴുവൻ ആ രാത്രിതന്നെ തിന്നുതീർക്കണം.
പുലർച്ചെ അല്പമെങ്കിലും മാംസം മിച്ചമുണ്ടെ
ങ്കിൽ അത് തീ കത്തിച്ചു കളയണം.
**11**"നിങ്ങൾ ഈ ആഹാരം കഴിക്കുമ്പോൾ ഒരു
യാത്രക്കു പോകുമ്പോഴത്തെപ്പോലെ പൂർണ്ണ
മായും വസ്ത്രങ്ങൾ ധരിച്ചിരിക്കണം. നിങ്ങൾ
ചെരുപ്പു ധരിക്കുകയും ഊന്നുവടി കയ്യിലെടു
ക്കുകയും ചെയ്തിരിക്കണം. തിടുക്കത്തിൽ
നിങ്ങൾ ആഹാരം കഴിക്കണം. കാരണമെന്തെ
ന്നാൽ ഇത് യഹോവയുടെ പെസഹയാണ്.
ദൈവം തൻെറ ജനതയെ ഈജിപ്തിൽനിന്നും
മോചിപ്പിച്ച സമയം.
**12**"ഇന്നു രാത്രിയിൽ ഞാൻ ഈജിപ്തിലൂടെ
കടന്നു പോവുകയും അവിടത്തെ ആദ്യജാത
രായ മുഴുവൻ മനുഷ്യരെയും മൃഗങ്ങളെയും
വധിക്കുകയും ചെയ്യും. അങ്ങനെ ഞാൻ ഈജി
പ്തിലെ എല്ലാ ദേവന്മാരുടെമേലും ന്യായ
വിധി നടത്തും. ഞാൻ യഹോവയാണെന്ന്
കാട്ടിക്കൊടുക്കും. **13**പക്ഷേ നിങ്ങളുടെ വീടുക
ളിന്മേലുള്ള രക്തം ഒരു പ്രത്യേക അടയാളമാ
യിരിക്കും. ആ രക്തം കാണുമ്പോൾ ഞാൻ നിങ്ങ
ളുടെ വസതികളെ ഒഴിവാക്കി കടന്നുപോകും.
ഈജിപ്തുകാരെ ഞാൻ ദണ്ഡിപ്പിക്കുമ്പോൾ
നാശകരമായ യാതൊരു പകർച്ചവ്യാധികളും
നിങ്ങളെ ബാധിക്കുകയില്ല.
**14**"അതിനാൽ ഈ രാത്രിയെ എക്കാലവും
നിങ്ങൾ ഓർമ്മിക്കണം- ഇതു നിങ്ങൾക്കൊരു
വിശേഷദിവസമായിരിക്കും. നിങ്ങളുടെ പിൻ
ഗാമികൾ ഈ ദിവസം ആചരിച്ച് യഹോവയെ
ബഹുമാനിക്കണം. **15**ഏഴു ദിവസത്തേക്ക്
നിങ്ങൾ പുളിപ്പിക്കാത്ത അപ്പം ഭക്ഷിക്കണം.
ഒന്നാം ദിവസം നിങ്ങൾ വീട്ടിലുള്ള പുളിമാവു
മുഴുവൻ മാറ്റണം. ഏഴു ദിവസത്തേക്ക് ആരും
തന്നെ പുളിപ്പുള്ള അപ്പം ഭക്ഷിക്കരുത്. ആരെ
ങ്കിലും പുളിപ്പുള്ള അപ്പം ഭക്ഷിച്ചാൽ അവൻ
യിസ്രായേലുകാരിൽനിന്നു വേർപെടുത്തപ്പെ
ടണം. **16**ഒന്നാം ദിവസവും ഏഴാം ദിവസവും
നിങ്ങൾ വിശുദ്ധസഭ കൂടുക. ഈ ദിവസങ്ങ
ളിൽ നിങ്ങൾ ഒരു ജോലിയും ചെയ്യരുത്. നിങ്ങ
ളുടെ സദ്യയ്ക്കുള്ള ആഹാരം പാകം ചെയ്യുക
എന്ന ജോലിമാത്രം നിങ്ങൾക്കു ചെയ്യാം. **17**പുളി
പ്പില്ലാത്ത അപ്പത്തിൻെറ ഉത്സവം നിങ്ങൾ അനു
സ്മരിച്ച് ആഘോഷിക്കണം. കാരണം, ഈ
ദിവസമാണ് ഞാൻ നിങ്ങളെ സംഘംസംഘ
മായി ഈജിപ്തിൽനിന്നു മോചിപ്പിച്ചത്.
അതിനാൽ നിങ്ങളുടെ പിൻഗാമികളെല്ലാം
ഈ ദിവസത്തെ അനുസ്മരിക്കണം. ഇത് എക്കാ
ലത്തേക്കുമുള്ള നിയമമാണ്. **18**അതിനാൽ ആദ്യ
മാസത്തിൻെറ (നീസാൻ) പതിനാലാം ദിവ
സത്തെ സന്ധ്യയ്ക്കു നിങ്ങൾ പുളിപ്പില്ലാത്ത
അപ്പം തിന്നാൻ ആരംഭിക്കണം. അതേ മാസ
ത്തെ ഇരുപത്തൊന്നാം ദിവസത്തെ സന്ധ്യ
വരെ നിങ്ങൾ ഈ അപ്പം ഭക്ഷിക്കണം. **19**ഏഴു
ദിവസത്തേക്ക് നിങ്ങളുടെ വീടുകളിൽ പുളി
മാവ് ഉണ്ടായിരിക്കാനേ പാടില്ല. ഈ സമയത്ത്
ഏതെങ്കിലും യിസ്രായേലുകാരനോ വിദേ
ശിയോ പുളിമാവ് ഭക്ഷിച്ചാൽ അവനെ മറ്റ്

യിസ്രായേലുകാരിൽനിന്ന് അകറ്റി നിർത്തണം.
20ആ സദ്യയിൽ നിങ്ങൾ പുളിപ്പു ചേർത്ത്
ഒന്നും ഭക്ഷിക്കരുത്. നിങ്ങൾ എവിടെയായിരു
ന്നാലും പുളിപ്പിച്ച അപ്പം കഴിക്കാതിരിക്കുക."
21അതിനാൽ മോശെ എല്ലാ മൂപ്പന്മാരെയും
വിളിച്ചുകൂട്ടി. മോശെ അവരോടു പറഞ്ഞു,
"നിങ്ങളുടെ കുടുംബങ്ങൾക്കായുള്ള ആട്ടിൻ
കുട്ടികളെ തെരഞ്ഞെടുക്കുക. പെസഹനാളി
നായി അവയെ കൊല്ലുക. 22ഒരു കെട്ട്
ഈസോപ്പുതണ്ടുകളെടുത്ത് ഒരു പാത്രത്തിൽ
നിറച്ച ആടിൻെറ രക്തത്തിൽ മുക്കുക. ആ
രക്തം നിങ്ങളുടെ വീടിൻെറ കതകിൻെറ മുക
ൾപ്പടിയിലും കട്ടിളക്കാലുകളിലും പൂശുക.
പ്രഭാതം വരെ ആരും വീടിനു പുറത്തേക്കിറ
ങ്ങുകയുമരുത്. 23ആദ്യജാതന്മാരെ വധിക്കാൻ
യഹോവ ഈജിപ്തിലൂടെ പോകുമ്പോൾ
അവൻ തുലാങ്ങളിന്മേലും കട്ടിളകളിന്മേലു
മുള്ള രക്തം കാണും. അപ്പോൾ ആ വീടിനെ
യഹോവ കടന്നുപോകുകയും, സംരക്ഷിക്കു
കയും ചെയ്യും. നിങ്ങളുടെ വീടുകളിൽ കയറി
നിങ്ങളെ വധിക്കുവാൻ അവൻ മരണദൂതനെ
അനുവദിക്കുകയുമില്ല. 24ഈ കല്പന നിങ്ങൾ
ഓർത്തിരിക്കണം. നിങ്ങൾക്കും നിങ്ങളുടെ പിൻ
ഗാമികൾക്കും വേണ്ടി എന്നേക്കുമുള്ള നിയമ
മാണിത്. 25യഹോവ നിങ്ങൾക്കു തരുമെന്ന്
വാഗ്ദാനം ചെയ്ത ദേശത്തേക്കു പ്രവേശി
ക്കുമ്പോൾ നിങ്ങളിത് ആഘോഷിക്കാൻ ഓർമ്മി
ക്കണം. 26നമ്മളെന്തിനാണിങ്ങനെ ആഘോഷി
ക്കുന്നത്?' എന്നു നിങ്ങളുടെ കുട്ടികൾ ചോദി
ക്കുമ്പോൾ 27നിങ്ങൾ പറയണം, 'ഇത് യഹോവ
യ്ക്കുള്ള പെസഹ ബലിയാണ്. എന്തിനെ
ന്നോ? ഞങ്ങൾ ഈജിപ്തിലായിരുന്നപ്പോൾ
യഹോവ യിസ്രായേലുകാരുടെ ഭവനങ്ങളെ
കടന്നുപോയി. യഹോവ ഈജിപ്തുകാരെ
വധിക്കുകയും പക്ഷേ നമ്മുടെ വീടുകളിലു
ള്ളവരെ രക്ഷിക്കുകയും ചെയ്തു. അതിനാൽ
ജനങ്ങൾ അവരുടെ തലകൾ കുമ്പിട്ട് യഹോ
വയെ ആരാധിച്ചു.'"
28യഹോവ ഈ കല്പന മോശെയ്ക്കും അഹ
രോനും നൽകി. അതിനാൽ യിസ്രായേലുകാർ
യഹോവയുടെ കല്പനയെ അനുസരിച്ചു.
29അന്നു പാതിരാത്രിയിൽ, ഈജിപ്തു ഭരി
ച്ചിരുന്ന ഫറവോൻെറ മുതൽ തടവറയിൽ കിട
ന്നിരുന്ന തടവുകാരൻെറവരെ സകല ആദ്യജാ
തപുത്രന്മാരെയും യഹോവ വധിച്ചു. 30ആ
രാത്രിയിൽ ഈജിപ്തിലെ ഓരോ വീട്ടിലും
ഒരാൾ വീതം മരണമടഞ്ഞു. ഫറവോനും തൻെറ
ഉദ്യോഗസ്ഥന്മാരും സകല ഈജിപ്തുകാരും
വളരെ ഉച്ചത്തിൽ കരയാൻ തുടങ്ങി.

### യിസ്രായേലുകാർ ഈജിപ്തു വിടുന്നു

31അതിനാൽ ആ രാത്രി ഫറവോൻ മോശെ
യെയും അഹരോനെയും വിളിച്ചുവരുത്തി.
ഫറവോൻ അവരോടു പറഞ്ഞു, "വേഗം എഴു
ന്നേറ്റ് എൻെറയാളുകളുടെയടുത്തുനിന്നും പോ
വുക. നിങ്ങൾ ആവശ്യപ്പെട്ടതുപോലെ ചെന്ന്
യഹോവയെ ആരാധിക്കുക! 32നിങ്ങൾ ചെയ്യു
മെന്നു പറഞ്ഞതു പോലെ തന്നെ നിങ്ങളുടെ
മുഴുവൻ ആടുകളെയും കന്നുകാലികളെയും
കൂടെകൊണ്ടുപോകൂ! എന്നെ അനുഗ്രഹിക്കുക
യും ചെയ്യൂ!" 33ഈജിപ്തുജനതയും അവരോടു
വേഗം പൊയ്ക്കൊള്ളാൻ പറഞ്ഞു. കാരണം,
"നിങ്ങൾ പോയില്ലെങ്കിൽ ഞങ്ങളെല്ലാം മരി
ക്കും!" എന്നാണവർ പറഞ്ഞത്.

34യിസ്രായേലുകാർക്ക് തങ്ങളുടെ അപ്പത്തിൽ
പുളിമാവ് ചേർക്കാനുള്ള സമയം പോലും കിട്ടി
യില്ല. അതിനാലവർ കുഴച്ചമാവ് പുളിക്കും
മുമ്പുതന്നെ പാത്രത്തിലാക്കി തുണിയിൽ കെട്ടി
തോളിലേറ്റി കൊണ്ടുപോയി. 35അനന്തരം
യിസ്രായേൽജനങ്ങൾ മോശെ പറഞ്ഞതു
പോലെ ചെയ്തു. അവർ ഈജിപ്തുകാരായ
അയൽവാസികളോടു വസ്ത്രവും സ്വർണ്ണ
ത്തിലും വെള്ളിയിലുമുണ്ടാക്കിയ സാധനങ്ങ
ളും ആവശ്യപ്പെട്ടു. 36ഈജിപ്തുകാർ യിസ്രാ
യേലുകാരോടു ദയാപൂർവ്വം പെരുമാറാൻ
യഹോവ ഇടയാക്കി. അതിനാൽ ഈജിപ്തു
കാർ തങ്ങളുടെ സമ്പത്ത് യിസ്രായേലുകാർക്കു
നൽകി.
37യിസ്രായേലുകാർ റമസേസിൽനിന്ന്
സുക്കോത്തിലേക്കു പോയി. അവർ ആറു ലക്ഷ
ത്തോളം പേരുണ്ടായിരുന്നു. കുട്ടികൾ കൂടാതെ
യാണിത്. 38അനേകം വളർത്തു മൃഗങ്ങളും ആടു
കളും കന്നുകാലികളും അവർക്കൊപ്പം ഉണ്ടായി
രുന്നു. അവരോടൊത്ത് വിവിധ തരം ആളുകളും
ഉണ്ടായിരുന്നു. യിസ്രായേലുകാർ അല്ലായിരു
ന്നുവെങ്കിലും യിസ്രായേലു കാരോടൊത്ത്
അവരും ഈജിപ്തു വിട്ടു. 39തിടുക്കത്തിൽ
ഈജിപ്തു വിട്ടതിനാൽ അവർക്ക് തങ്ങളുടെ
കുഴച്ച മാവിൽ പുളിമാവു ചേർക്കാനുള്ള സമ
യമില്ലായിരുന്നു. അവർ തങ്ങളുടെ യാത്രയ്ക്കാ
വശ്യമായ പ്രത്യേക ഭക്ഷണമൊന്നും പാകം
ചെയ്തിരുന്നതുമില്ല. അതിനാൽ അവർക്ക്
പുളിമാവില്ലാത്ത അപ്പം ചുടേണ്ടി വന്നു.
40യിസ്രായേലുകാർ നാനൂറ്റിമുപ്പതു വർഷ
ക്കാലം ഈജിപ്തിൽ താമസിച്ചു. 41നാനൂറ്റി
മുപ്പതു വർഷം തികഞ്ഞ ദിവസം തന്നെ
യഹോവയുടെ സൈന്യം* ഈജിപ്തുവിട്ടു.
42അതിനാൽ ആ രാത്രി യഹോവയുടെ പ്രവൃ
ത്തികളെ ജനങ്ങൾ ഓർമ്മിക്കേണ്ട ഒരു
പ്രത്യേക രാത്രിയായി മാറി. യിസ്രായേലിലെ
എല്ലാ ജനതയും എക്കാലവും ആ രാത്രിയെ
അനുസ്മരിക്കും. 43യഹോവ മോശെയോടും
അഹരോനോടും പറഞ്ഞു, "പെസഹയുടെ
ചട്ടങ്ങൾ ഇതാണ്: അന്യരാരും പെസഹ ഭക്ഷി
ക്കാൻ പാടില്ല. 44പക്ഷേ ഒരാൾ അടിമയെ
വാങ്ങുകയും അവൻ പരിച്ഛേദനക്ക് വിധേ
യനാവുകയും ചെയ്താൽ ആ അടിമക്ക്
പെസഹ ഭക്ഷിക്കാം. 45പക്ഷേ നിങ്ങളുടെ
രാജ്യത്തു താമസിക്കുകയോ ജോലി ചെയ്യാൻ
വാടകക്ക് എടുക്കപ്പെടുകയോ ചെയ്ത ഒരു
ത്തന് അതു ഭക്ഷിക്കാൻ അവകാശമില്ല.
പെസഹ യിസ്രായേലുകാർക്കു വേണ്ടിയുള്ള
താണ്.

46"ഓരോ കുടുംബവും ഒരു വീട്ടിൽവച്ചു
തന്നെ അതു ഭക്ഷിക്കണം. ആഹാരമൊന്നും
വീട്ടിനു പുറത്തു കൊണ്ടുപോകാൻ പാടില്ല.
കുഞ്ഞാടിൻെറ എല്ലുകളൊന്നും ഒടിക്കാനും
പാടില്ല. 47യിസ്രായേൽ സമൂഹമൊന്നടങ്കം
ഇതാചരിക്കുകയും വേണം. 48നിങ്ങളോടൊപ്പം
യിസ്രായേലുകാരനല്ലാത്ത ഒരുവൻ താമസി
ക്കുന്നുണ്ടെങ്കിൽ, അവന് യഹോവയുടെ
പെസഹ ഭക്ഷിക്കണമെന്നുണ്ടെങ്കിൽ അവൻ
പരിച്ഛേദനയേൽക്കണം. അപ്പോൾ അവൻ
യിസ്രായേലുകാരനെപ്പോലെയാവുകയും
അവനു ഭക്ഷണത്തിൽ പങ്കുപറ്റാനാവുകയും
ചെയ്യും. പക്ഷേ പരിച്ഛേദനയേൽക്കാത്ത

**യഹോവയുടെ സൈന്യം** യിസ്രായേൽജനങ്ങൾ.

വന് പെസഹാഭക്ഷണം കഴിക്കാൻ അനുവാദ
മില്ല. 49എല്ലാവർക്കും ഒരേ നിയമമാണ്. ഒരുവൻ
യിസ്രായേൽപൗരനാണോ അതോ നിങ്ങളുടെ
രാജ്യത്തു താമസിക്കുന്ന അന്യനാണോ എന്നൊ
ന്നും വ്യത്യാസമില്ല, എല്ലാവർക്കും ഒരേ
നിയമം.”
50യഹോവ മോശെയ്ക്കും അഹരോനും നൽ
കിയ കല്പന യിസ്രായേലുകാർ പാലിച്ചു.
51അതിനാൽ യഹോവ അതേ ദിവസം യിസ്രാ
യേലുകാരെ ഈജിപ്തിൽനിന്നും മോചിപ്പി
ച്ചു. അവർ സംഘങ്ങളായി പോയി.

13 അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, 2“യിസ്രായേൽ സ്ത്രീകളുടെയെ
ല്ലാം ആദ്യം പിറക്കുന്ന ആൺകുട്ടി എന്റേ
താണ്, ആദ്യജാതനായ എല്ലാ മനുഷ്യക്കുട്ടിയും
ആദ്യ ആൺമൃഗവും എന്റേതാണ്.”
3മോശെ ജനങ്ങളോടു പറഞ്ഞു, “ഈ
ദിവസം ഓർക്കുക. നിങ്ങൾ ഈജിപ്തിൽ അടി
മകളായിരുന്നു. എന്നാൽ ഈ ദിവസം യഹോവ
തന്റെ മഹാശക്തിയുപയോഗിച്ച് നിങ്ങളെ
സ്വതന്ത്രരാക്കി. നിങ്ങൾ പുളിപ്പിച്ച അപ്പം കഴി
ക്കരുത്. 4ഇന്ന്, ആബീബു മാസത്തിൽ നിങ്ങൾ
ഈജിപ്തു വിടുകയാണ്. 5യഹോവ നിങ്ങ
ളുടെ പൂർവ്വികർക്ക് ഒരു പ്രത്യേക വാഗ്ദാനം
നൽകി. കനാന്യരുടെയും ഹിത്യരുടെയും
അമോര്യരുടെയും ഹിവ്യരുടെയും യെബൂസ്യരു
ടെയും ദേശം നിങ്ങൾക്കു നൽകുമെന്നായിരുന്നു
ആ വാഗ്ദാനം. യഹോവ നിങ്ങളെ പാലും
തേനുമൊഴുകുന്ന ആ ദേശത്തേക്കു നയിച്ചു
കഴിയുമ്പോൾ നിങ്ങൾ ഈ ദിവസത്തെ ഓർ
മ്മിക്കണം. എല്ലാ വർഷവും ആദ്യത്തെ മാസ
ത്തിലെ ഈ ദിവസം ഒരു വിശേഷദിവസമായി
കരുതി നിങ്ങൾ ആരാധന നടത്തണം.
6“ഏഴു ദിവസത്തേക്ക് നിങ്ങൾ പുളിപ്പി
ല്ലാത്ത അപ്പം മാത്രമേ ഭക്ഷിക്കാവൂ. ഏഴാം
ദിവസം ഒരു മഹാസദ്യയുണ്ടായിരിക്കും. ആ
സദ്യ യഹോവയെ ആദരിക്കാനായിരിക്കും.
7അതിനാൽ ഏഴു ദിവസത്തേക്ക് നിങ്ങൾ
പുളിച്ച മാവുകൊണ്ടുണ്ടാക്കിയ അപ്പം ഭക്ഷി
ക്കരുത്. നിങ്ങളുടെ ദേശത്തൊരിടത്തും പുളി
പ്പിച്ച മാവുകൊണ്ടുണ്ടാക്കിയ അപ്പം ഉണ്ടായി
രിക്കരുത്. 8ആ ദിവസം നിങ്ങൾ നിങ്ങളുടെ
കുട്ടികളോടു പറയണം, ‘യഹോവ എന്നെ
ഈജിപ്തിൽനിന്നും മോചിപ്പിച്ചതിനാൽ ഈ
ഉത്സവം ഞാൻ ആഘോഷിക്കുന്നു.’
9“നിങ്ങളുടെ കയ്യിൽ കെട്ടിയ ഒരു ചരടു
പോലെ നിങ്ങളെ ഈ ദിവസം അനുസ്മരി
പ്പിക്കും. നിങ്ങളുടെ കൺമുമ്പിലുള്ള അടയാളം
പോലെയായിരിക്കും അത്.* യഹോവയുടെ
ഉപദേശങ്ങളെ ഈ ദിവസം നിങ്ങളെ ഓർ
മ്മിപ്പിക്കും. നിങ്ങളെ ഈജിപ്തിൽനിന്നും മോ
ചിപ്പിച്ചു കൊണ്ടുവരാൻ യഹോവ തന്റെ
മഹാശക്തി ഉപയോഗിച്ചത് ഓർമ്മിക്കാൻ ഇതു
നിങ്ങളെ സഹായിക്കും. 10അതിനാൽ എല്ലാ
വർഷവും ശരിയായ സമയത്ത് ഈ ദിവസം
അനുസ്മരിക്കുക.

11“യഹോവ നിങ്ങൾക്കു വാഗ്ദാനം നൽ
കിയ ദേശത്തേക്കു നിങ്ങളെ നയിക്കും. കനാന്യ
രാണ് ഇപ്പോൾ അവിടെ വസിക്കുന്നത്.
എന്നാൽ ഈ സ്ഥലം നിങ്ങൾക്കു നൽകുമെന്ന്
ദൈവം നിങ്ങളുടെ പൂർവ്വികർക്ക് വാഗ്ദാനം
ചെയ്തതാണ്. ദൈവം നിങ്ങൾക്ക് ഈ ദേശം
നൽകിയതിനു ശേഷം, 12ഓരോ ആദ്യജാത
നെയും നിങ്ങൾ യഹോവയ്ക്കു സമർപ്പിക്കണ
മെന്ന് ഓർമ്മിക്കുക. മൃഗങ്ങളിലെ ആദ്യജാത
നെയും യഹോവയ്ക്കു സമർപ്പിക്കണം.
13എന്നാൽ കഴുതകളുടെ ആദ്യജാതന്മാരെ
യഹോവയിൽ നിന്നും മടക്കിവാങ്ങാം. ഒരാട്ടിൻ
കുട്ടിയെ പകരം നൽകി മടക്കി വാങ്ങാം. കഴുത
ക്കുട്ടിയെ യഹോവയിൽനിന്നും വാങ്ങാൻ താല്പ
ര്യമില്ലെങ്കിൽ നിങ്ങളതിനെ കൊല്ലുക. അതി
ന്റെ കഴുത്തു ഒടിച്ച് അതിനെ ബലിയർപ്പി
ക്കണം. ആദ്യജാതരായ എല്ലാ ആൺകുട്ടികളെ
യും യഹോവയിൽനിന്നും തിരികെ വാങ്ങണം.
14“ഭാവിയിൽ, ഇതെന്തിനാണെന്ന് കുട്ടികൾ
ചോദിച്ചേക്കാം. ‘എന്താണിതിന്റെയെല്ലാ
മർത്ഥം?’ എന്നാണവർ ചോദിക്കുക. അപ്പോൾ
നിങ്ങൾ ഇങ്ങനെ മറുപടി പറയണം, ‘ഞങ്ങളെ
തന്റെ മഹാശക്തിയാൽ യഹോവ ഈജി
പ്തിൽനിന്നും മോചിപ്പിച്ചു. ഞങ്ങൾ അവിടെ
അടിമകളായിരുന്നു. പക്ഷേ യഹോവ ഞങ്ങളെ
അവിടെനിന്നു മോചിപ്പിച്ച് ഇവിടെ എത്തി
ച്ചു. 15ഈജിപ്തിലെ ഫറവോൻ കഠിനഹൃദയ
നായിരുന്നു. ഞങ്ങളെ വിട്ടയയ്ക്കാൻ അവൻ
മടിച്ചു. പക്ഷേ യഹോവ അവിടുത്തെ എല്ലാ
മനുഷ്യരുടെയും മൃഗങ്ങളുടെയും ആദ്യജാതരെ
വധിച്ചു. അക്കാരണത്താലാണ് ഞാൻ ആദ്യ
ജാതരായ എല്ലാ ആൺമൃഗത്തെയും യഹോ
വയ്ക്കു നൽകുന്നത്. അതിനാലാണ് ഞാൻ
യഹോവയിൽനിന്നും എന്റെ ഓരോ ആദ്യ
ജാതപുത്രന്മാരെയും മടക്കിവാങ്ങുന്നത്.’ 16അത്
നിങ്ങളുടെ കയ്യിലെ ചരടുപോലെയും നിങ്ങ
ളുടെ തിരുനെറ്റിയിലെ അടയാളം പോലെയുമാ
കുന്നു. യഹോവ തന്റെ മഹാശക്തിയാൽ
നമ്മെ ഈജിപ്തിൽനിന്നും കൊണ്ടുവന്ന
തിനെ അനുസ്മരിക്കാൻ അതു നിങ്ങളെ സഹാ
യിക്കും.”

## ഈജിപ്തിൽനിന്നുള്ള യാത്ര

17ഫറവോൻ ജനത്തെ വിട്ടയച്ചു. ഫെലി
സ്ത്യരുടെ ദേശത്തുകൂടിയുള്ള വഴിയെ പോകു
വാൻ യഹോവ ജനത്തെ അനുവദിച്ചില്ല. കട
ലോരത്തുകൂടിയുള്ള ആ വഴി എളുപ്പമുള്ളതാ
യിരുന്നുവെങ്കിലും യഹോവ പറഞ്ഞു, “ജന
ങ്ങൾ അതിലെ പോയാൽ അവർക്കു യുദ്ധം
ചെയ്യേണ്ടിവരും. എന്നിട്ടവർക്ക് മനസ്സുമാറ്റി
ഈജിപ്തിലേക്കു മടങ്ങേണ്ടിവരും.” 18അതി
നാൽ യഹോവ അവരെ മറ്റൊരു വഴിക്കുകൂടി
നയിച്ചു. അവൻ അവരെ ചെങ്കടൽത്തീരത്തു
കൂടി മരുഭൂമിയിലേക്കു നയിച്ചു. ഈജിപ്തു
വിട്ടപ്പോൾ യിസ്രായേലുകാർ യുദ്ധസന്നദ്ധ
രായിരുന്നു.

## യോസേഫ് ജന്മഭൂമിയിലേക്ക്

19മോശെ യോസേഫിന്റെ അസ്ഥികളും
കൂടിയെടുത്തു. (യോസേഫ് മരിക്കുന്നതിനു
മുമ്പ് യിസ്രായേലിന്റെ പുത്രന്മാരെക്കൊണ്ട്
തനിക്കുവേണ്ടി ഒരു പ്രതിജ്ഞയെടുപ്പിച്ചി
രുന്നു. യോസേഫു പറഞ്ഞു, “ദൈവം നിങ്ങളെ
രക്ഷിക്കുമ്പോൾ എന്റെ അസ്ഥികൾകൂടി

---

**നിങ്ങളുടെ ... അത്** “നിന്റെ കൈയിലൊരടയാളവും നിന്റെ കണ്ണുകൾക്കിടയിലൊരു ഓർമ്മക്കുറിയും” എന്നു വാച്യാർത്ഥം. തനിക്കുള്ള ദൈവത്തിന്റെ നിയമം അവനെ ഓർമ്മിപ്പിക്കുന്നതിന് ഒരു യെഹൂദൻ കയ്യിലും നെറ്റിയിലും കെട്ടിയിരുന്ന ഒരു വിശിഷ്ട വസ്തുവാകാമിതു സൂചിപ്പിക്കുന്നത്.

ഈജിപ്തിൽനിന്നും കൊണ്ടുപോകണമെന്ന
കാര്യം ഓർമ്മിക്കുക.”)

### യഹോവ തൻെറ ജനതയെ നയിക്കുന്നു

**20**യിസ്രായേൽ ജനത സുക്കോത്തിൽനിന്നും
തിരിച്ച് ഏഥാമിൽ താവളമടിച്ചു. മരുഭൂമിക്കടു
ത്തുള്ള ഒരു സ്ഥലമായിരുന്നു ഏഥാം.
**21**യഹോവ വഴികാട്ടി. പകൽ ജനങ്ങളെ നയി
ക്കാൻ യഹോവ ഒരു ഉയരമേറിയ മേഘ
സ്തംഭവും രാത്രിയിൽ ഉയർന്ന ഒരു അഗ്നി
സ്തംഭവും ഉപയോഗിച്ചു. രാത്രിയിലും യാത്ര
ചെയ്യാൻ പാകത്തിന് അഗ്നിസ്തംഭം വെളി
ച്ചം പകർന്നു. **22**പകൽ സമയത്ത് മേഘസ്തം
ഭവും രാത്രിയിൽ അഗ്നിസ്തംഭവും അവരോ
ടൊത്തുണ്ടായിരുന്നു.

**14** അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, **2**“ആളുകളോടു പീഹഹീരോത്തി
ലേക്കു മടങ്ങിപ്പോകാൻ പറയുക. മിഗ്ദോ
ലിനും ചെങ്കടലിനും മദ്ധ്യേ ബാൽസെഫോന
ടുത്ത് രാത്രി കഴിച്ചുകൂട്ടാൻ അവരോടു പറ
യുക. **3**യിസ്രായേൽജനത മരുഭൂമിയിൽ കുടു
ങ്ങിപ്പോയി എന്നു ഫറവോൻ കരുതും. അവ
ർക്കു പോകാനൊരിടമില്ലെന്നും ഫറവോൻ
കരുതും. **4**ഞാൻ ഫറവോനെ ധീരനാക്കും.
അവൻ നിങ്ങളെ പിന്തുടരും. പക്ഷേ ഫറവോ
നെയും സൈന്യത്തെയും ഞാൻ തോല്പിക്കും.
അതെന്നെ മഹത്വപ്പെടുത്തും. അപ്പോൾ
ഞാനാണു യഹോവയെന്ന് ഈജിപ്തുകാർ
അറിയും.” യിസ്രായേൽജനത ദൈവത്തെ
അനുസരിച്ചു- അവൻ അവരോടു പറഞ്ഞത്
അവർ അനുസരിച്ചു.

### ഫറവോൻ യിസ്രായേലുകാരെ പിന്തുടരുന്നു

**5**യിസ്രായേൽജനത രക്ഷപ്പെട്ടുവെന്ന് ഫറ
വോൻ കേട്ടു. അതു കേട്ടപ്പോൾ അവൻെറയും
സേവകന്മാരുടെയും മനസ്സു മാറി. ഫറവോൻ
പറഞ്ഞു, “നമ്മളെന്തിനാണ് യിസ്രായേൽ ജന
തയെ പോകാൻ അനുവദിച്ചത്? ഇപ്പോൾ
നമുക്ക് നമ്മുടെ അടിമകളെ നഷ്ടമായിരി
ക്കുന്നു!”

**6**അതിനാൽ ഫറവോൻ തൻെറ രഥം തയ്യാറാ
ക്കി തൻെറയാളുകളെയും കൂടെക്കൂട്ടി. **7**തൻെറ
മറ്റെല്ലാ രഥങ്ങളും അറുന്നൂറ് മികച്ച പടയാളി
കളെയും ഫറവോൻ ഒരുക്കി. ഓരോ രഥത്തിനും
ഓരോ ഉദ്യോഗസ്ഥന്മാരുണ്ടായിരുന്നു. **8**യിസ്രാ
യേലിലെ ജനത വിജയത്തിൽ കൈയുയർത്തി
പോവുകയായിരുന്നു. എന്നാൽ യഹോവ
ഈജിപ്തുരാജാവായ ഫറവോനെ ധീരനാക്കി
ത്തീർത്തു. ഫറവോൻ യിസ്രായേൽജനതയെ
പിന്തുടരുകയും ചെയ്തു.

**9**ഈജിപ്തുപട്ടാളത്തിന് അനേകം കുതി
രപ്പടയാളികളും രഥങ്ങളുമുണ്ടായിരുന്നു. ബാൽ
സെഫോനു കിഴക്ക് ചെങ്കടലിനടുത്ത് പീഹ
ഹീരോത്തിൽ താവളമടിച്ചിരുന്ന യിസ്രായേൽ
ജനതയെ അവർ പിന്തുടർന്നു പിടിച്ചു.

**10**ഫറവോനും സൈന്യവും തങ്ങളെ സമീപി
ക്കുന്നത് യിസ്രായേൽജനത കണ്ടു. അവർ ഭയ
പ്പെട്ടു. അവർ സഹായത്തിനു യഹോവയെ
വിളിച്ചുകരഞ്ഞു. **11**ജനം മോശെയോടു പറ
ഞ്ഞു, “നീ എന്തിന് ഞങ്ങളെ ഈജിപ്തിൽ
നിന്നു കൊണ്ടുവന്നു? ഞങ്ങളെ മരിക്കാൻ ഈ
മരുഭൂമിയിലേക്ക് എന്തിനു കൊണ്ടുവന്നു?
ഈജിപ്തിൽ ഞങ്ങൾ സമാധാനത്തോടെ
മരിച്ചുകൊള്ളാമായിരുന്നു. അവിടെ ധാരാളം
ശ്മശാനങ്ങളുമുണ്ടായിരുന്നു. **12**ഇങ്ങനെയൊ
ക്കെയുണ്ടാകുമെന്ന് ഞങ്ങൾ നിന്നോടു പറ
ഞ്ഞതാണ്! ഈജിപ്തിൽവച്ചു ഞങ്ങൾ പറ
ഞ്ഞു, ‘ഞങ്ങളെപ്പറ്റി ഓർത്ത് വ്യാകുലപ്പെ
ടേണ്ട. ഞങ്ങളിവിടെ തങ്ങി ഈജിപ്തുകാർക്കു
വേണ്ടി വേല ചെയ്യട്ടെ.’ ഇവിടെ ഈ മരുഭൂമി
യിൽ കിടന്നു ചാകുന്നതിലും ഭേദം അവിടെ
അവരുടെ അടിമകളായിരിക്കുകയായിരുന്നു.”

**13**പക്ഷേ മോശെ മറുപടി പറഞ്ഞു, “ഭയ
പ്പെടാതിരിക്കൂ! ഓടിപ്പോകാതിരിക്കൂ! ഇവിടെ
നിന്ന് യഹോവ നിങ്ങളെ ഇന്നു രക്ഷിക്കുന്നതു
കാണുക. നിങ്ങളിനിയും ഈജിപ്തുകാരെ
കാണുകയില്ല! **14**ശാന്തരായിരിക്കുകയല്ലാതെ
നിങ്ങൾ മറ്റൊന്നും ചെയ്യേണ്ടതുമില്ല. യഹോവ
നിങ്ങൾക്കുവേണ്ടി യുദ്ധം ചെയ്തുകൊള്ളും.”

**15**യഹോവ മോശെയോടു പറഞ്ഞു, “നിങ്ങ
ളെന്തിനാണിനിയും എന്നോടു വിലപിക്കുന്ന
ത്? നീങ്ങാനാരംഭിക്കാൻ യിസ്രായേൽ ജനത
യോടു പറയുക. **16**നിൻെറ ഊന്നുവടി ചെങ്കട
ലിനുമേൽ ഉയർത്തുക. കടൽ രണ്ടായി പിളരും.
അപ്പോൾ യിസ്രായേലുകാർക്ക് ഉണങ്ങിയ
നിലത്തുകൂടി നടന്നു പോകാൻ കഴിയും.
**17**ഈജിപ്തുകാരെ ഞാൻ ധീരരാക്കിയതിനാൽ
അവർ നിങ്ങളെ പിന്തുടരും. പക്ഷേ ഞാൻ
ഫറവോനെക്കാൾ ശക്തനാണെന്നും അവൻെറ
കുതിരകളെക്കാളും രഥങ്ങളെക്കാളും ശക്തനാ
ണെന്നും നിങ്ങൾക്കു കാണിച്ചു തരും.
**18**അപ്പോൾ ഞാനാണ് യഹോവയെന്ന് ഈജി
പ്തുകാർ അറിയും. ഞാൻ ഫറവോനെയും
അവൻെറ കുതിരപ്പടയാളികളെയും രഥങ്ങളെ
യും തോല്പിക്കുമ്പോൾ അവർ എന്നെ
ആദരിക്കും.”

### ഈജിപ്തുസൈന്യത്തെ യഹോവ തോല്പിക്കുന്നു

**19**യഹോവയുടെ ദൂതൻ ജനങ്ങളുടെ പിന്നി
ലേക്കു പോയി. (യഹോവയുടെ ദൂതൻ ജന
ങ്ങളെ നയിച്ചുകൊണ്ട് സാധാരണ അവരുടെ
മുമ്പിൽ നിൽക്കുകയാണ് പതിവ്.) അതിനാൽ
ഉയരം കൂടിയ മേഘസ്തംഭവും ജനങ്ങളുടെ
മുമ്പിൽനിന്ന് അവരുടെ പിന്നിലേക്കു പോയി.
**20**അങ്ങനെ മേഘം ഈജിപ്തുകാർക്കും യിസ്രാ
യേലുകാർക്കുമിടയിൽ നിലയുറപ്പിച്ചു. യിസ്രാ
യേലുകാർക്കു പ്രകാശം കിട്ടിയിരുന്നു. ഈജി
പ്തുകാർക്കാകട്ടെ ഇരുട്ടുമായിരുന്നു. അതി
നാൽ ആ രാത്രിയിൽ ഈജിപ്തുകാർ യിസ്രാ
യേലുകാരോട് അടുത്തില്ല.

**21**മോശെ തൻെറ കൈകൾ ചെങ്കടലിനു
മീതെ ഉയർത്തിയപ്പോൾ യഹോവ കിഴക്കു
നിന്നും അതിശക്തമായൊരു കാറ്റ് അടിപ്പിച്ചു.
കാറ്റ് രാത്രി മുഴുവനും വീശി. സമുദ്രം പിള
ർന്ന് കര തെളിഞ്ഞു. **22**യിസ്രായേൽ ജനത
തെളിഞ്ഞു കിട്ടിയ കരയിലൂടെ നടന്നുപോയി.
അവരുടെ ഇടതും വലതും വശങ്ങളിൽ വെള്ളം
വലിയൊരു മതിൽ പോലെ നിലകൊണ്ടു.
**23**അപ്പോൾ ഫറവോൻെറ രഥങ്ങളും കുതിരപ്പ
ടയും അവരെ കടലിലേക്കു പിന്തുടർന്നു.
**24**അന്ന് അതിരാവിലെ യഹോവ മേഘസ്തംഭ
ത്തിനും അഗ്നി സ്തംഭത്തിനും മുകളിൽനിന്ന്
ഈജിപ്തുസൈന്യത്തെ നോക്കി. യഹോവ
അവരെയെല്ലാം ആക്രമിച്ചു കീഴടക്കി.

**25**രഥങ്ങളുടെ ചക്രങ്ങൾ തടസ്സപ്പെട്ടു.
അവയെ നിയന്ത്രിച്ചു കൊണ്ടുപോകാൻ കഴി
യാതെയായി. ഈജിപ്തുകാർ നിലവിളിച്ചു,

“നമുക്കിവിടെനിന്നും ഓടിപ്പോകാം. യഹോവ
യാണ് നമുക്കെതിരെ പോരാടുന്നത്. യഹോവ
യിസ്രായേൽജനതയ്ക്കു വേണ്ടി യുദ്ധം
ചെയ്യുന്നു!”
26അപ്പോൾ യഹോവ മോശെയോടു പറ
ഞ്ഞു, “നിന്റെ കൈ കടലിനു മീതെ ഉയർ
ത്തുക. ഈജിപ്തുകാരുടെ രഥങ്ങളുടെയും
കുതിരപ്പടയുടെയും മേൽ വെള്ളം വന്നു
വീഴട്ടെ.”
27അതിനാൽ നേരം പുലരുന്നതിനല്പം മുമ്പു
മോശെ തന്റെ കൈ കടലിനു മീതെ ഉയർത്തി.
വെള്ളം സാധാരണ നിലയിലേക്കു തള്ളിവന്നു.
ഈജിപ്തുകാർ വെള്ളത്തിൽനിന്നും രക്ഷപ്പെ
ടാൻ പാഞ്ഞു. പക്ഷേ യഹോവ അവരെ കട
ലിൽ ഒഴുക്കിക്കളഞ്ഞു. 28വെള്ളം സാധാരണ
നിലയിലേക്കു വന്ന് രഥങ്ങളെയും കുതിരപ്പട
യേയും മൂടി. യിസ്രായേൽജനതയെ പിന്തുട
രുകയായിരുന്ന ഫറവോന്റെ സേന നശിപ്പി
ക്കപ്പെട്ടു. ഒരാൾപോലും രക്ഷപ്പെട്ടില്ല!
29യിസ്രായേലുകാരാകട്ടെ ഉണങ്ങിയ നില
ത്തുകൂടി സമുദ്രം കടക്കുകയും ചെയ്തു. വെള്ളം
അവരുടെ ഇരുവശങ്ങളിലും മതിൽപോലെ
നിന്നു. 30അങ്ങനെ അന്ന് യഹോവ യിസ്രായേ
ലുകാരെ ഈജിപ്തുകാരിൽനിന്നും രക്ഷിച്ചു.
പിന്നീട് ഈജിപ്തുകാരുടെ മൃതദേഹങ്ങൾ
ചെങ്കടൽതീരത്ത് അടിയുന്നത് യിസ്രായേലു
കാർ കാണുകയും ചെയ്തു. 31യഹോവ ഈജി
പ്തുകാരെ തോല്പിച്ചപ്പോൾ യിസ്രായേലുകാർ
അവന്റെ മഹാശക്തി കണ്ടു. അതിനാൽ ജന
ങ്ങൾ യഹോവയെ ഭയക്കുകയും ആദരിക്കു
കയും ചെയ്തു. അവർ യഹോവയിലും
അവന്റെ ഭൃത്യനായ മോശെയിലും വിശ്വാസ
മർപ്പിച്ചു.

## മോശെയുടെ ഗാനം

15 അനന്തരം മോശെയും യിസ്രായേൽ
ജനതയും ഈ ഗാനം പാടി യഹോവയെ
സ്തുതിച്ചു:
“ഞാൻ യഹോവയെ പാടി സ്തുതിക്കും,
അവൻ മഹാകൃത്യങ്ങൾ ചെയ്തു. കുതിര
യെയും കുതിരക്കാരനെയും അവൻ കടലിലെ
റിഞ്ഞു.
2യഹോവയാണ് എന്റെ കരുത്ത്. എന്നെ
രക്ഷിക്കുന്ന അവനു ഞാൻ സ്തുതിയുടെ
ഗാനങ്ങൾ പാടുന്നു. എന്റെ പൂർവ്വികരുടെ
ദൈവമായ യഹോവയെ ഞാൻ മഹത്വപ്പെടു
ത്തുന്നു.
3യഹോവയൊരു വലിയ പടയാളി. യഹോ
വയെന്നാണവന്റെ പേര്.
4ഫറവോന്റെ രഥങ്ങളെയും പട്ടാളക്കാരെ
യും അവൻ കടലിലെറിഞ്ഞു. ഫറവോന്റെ
മികച്ച പടയാളികൾ ചെങ്കടലിലൊഴുകി
പ്പോയി.
5ആഴത്തിലുള്ള വെള്ളം അവരെ മൂടി. അവർ
പാറക്കല്ലുകൾപോലെ അടിത്തട്ടിലേക്കു താഴു
കയും ചെയ്തു.
6നിന്റെ വലതുകൈയുടെ കരുത്ത് അത്ഭു
തകരം. യഹോവേ, നിന്റെ വലതുകൈയാണ്
ശത്രുവിനെ ചിതറിച്ചത്.
7നിന്റെ മഹാപ്രഭാവം നിനക്കെതിരെ നിന്ന
വരെ തകർത്തു. നിന്റെ കോപം അവരെ
വയ്ക്കോലിനെ തീയെന്നപോലെ നശിപ്പിച്ചു.
8കോപത്തോടെ നീ അയച്ച കാറ്റിനാൽ
ജലം ഉയർന്നുപൊങ്ങി. ഒഴുകുന്ന വെള്ളം കട്ടി
യുള്ള ഭിത്തിയായി. സമുദ്രം അതിന്റെ അഗാ
ധഭാഗങ്ങളിൽ ഉറപ്പുള്ളതായി.
9ശത്രു പറഞ്ഞു, ‘ഞാനവരെ പിന്തുടർന്നു
പിടിക്കും. ഞാനവരെ കൊള്ളയടിക്കും, ഞാന
വരെ വാളുകൊണ്ടെടുക്കും. എല്ലാം ഞാൻ
എനിക്കായി എടുക്കും!’
10പക്ഷേ നീ അവരെ ഊതി. സമുദ്രം അവരെ
മൂടുകയും ചെയ്തു. ആഴക്കടലിൽ ഈയക്കട്ട
പോലെ അവർ മുങ്ങിത്താണു.
11യഹോവയെപ്പോലെ ഏതെങ്കിലും വേറെ
ദൈവങ്ങളുണ്ടോ? ഇല്ല! നിന്നെപ്പോലെ മറ്റു
ദൈവങ്ങളില്ല- അത്ഭുതകരമായ വിശുദ്ധി
യാണു നിനക്ക്! നീ അത്ഭുതകരമായ ശക്തി
യുള്ളവൻ! മഹാത്ഭുതങ്ങൾ നീ ചെയ്യുന്നു!
12വലതുകരമുയർത്തി നിനക്കു ലോകത്തെ
നശിപ്പിക്കാൻ കഴിയുന്നു.
13പക്ഷേ നീ രക്ഷിച്ചവരെ നിന്റെ ദയ
കൊണ്ടു നയിക്കുന്നു. നിന്റെ കരുത്താൽ നീ
അവരെ നിന്റെ വിശുദ്ധവും സന്തോഷദായ
കവുമായ നാട്ടിലേക്കു നയിക്കുന്നു.
14മറ്റു രാജ്യങ്ങളും ഈ കഥകേൾക്കും. അവർ
ഭയപ്പെടും. ഫെലിസ്ത്യർ ഭയന്നു വിറയ്ക്കും.
15ഏദോമിലെ നേതാക്കൾ ഭയന്നു വിറയ്ക്കും.
മോവാബിലെ നേതാക്കൾ ഭയന്നു വിറയ്ക്കും.
കനാൻദേശക്കാർക്ക് ധൈര്യം നഷ്ടപ്പെടും.
16നിന്റെ കരുത്തു കാണുമ്പോൾ ആ ജന
ങ്ങളിൽ ഭയം നിറയും. യഹോവയുടെ ജനത
കടന്നുപോകുംവരെ, നീ വീണ്ടെടുത്ത ജനം
കടന്നുപോകും വരെ, അവർ ഒരു പാറ പോലെ
നിശബ്ദമായിരിക്കും.
17യഹോവേ, നിന്റെ ജനതയെ നീ നിന്റെ
മലയിലേക്കു നയിക്കും. നിന്റെ സിംഹാസന
ത്തിനായി നീ ഒരുക്കിയ ദേശത്തു വസിക്കാൻ
നീ അവരെ അനുവദിക്കും. യജമാനനേ, നീ
നിന്റെ ദേവാലയം പണിയും!
18യഹോവ എന്നെന്നും ഭരിക്കും!”
19അതെ യഥാർത്ഥത്തിൽ അതു സംഭവിച്ചു!
ഫറവോന്റെ കുതിരകളും കുതിരക്കാരും രഥ
ങ്ങളും കടലിലേക്കു പോയി. ആഴങ്ങളിലെ
സമുദ്രജലം കൊണ്ടുവന്ന് യഹോവ അവരെ
മൂടി. പക്ഷേ യിസ്രായേൽജനത കരയിലൂടെ
ആ കടൽ കടന്നു.
20അഹരോന്റെ സഹോദരിയും പ്രവാചക
യുമായ മിര്യാം ഒരു തംബുരു എടുത്തു. മിര്യാമും
സ്ത്രീകളും പാടാനും ആടാനും തുടങ്ങി.
മിര്യാം ഈ വാക്കുകൾ പാടി,
21“മഹത്വമാർന്ന വിജയത്തിനായി യഹോവ
യ്ക്ക് പാടുവിൻ. അവൻ കുതിരയേയും കുതിര
ക്കാരനെയും കടലിലേക്കെറിഞ്ഞു...”
22മോശെ യിസ്രായേൽജനതയെ ചെങ്കട
ലിൽനിന്ന് ദൂരേക്കു നയിച്ച് ശൂർമരുഭൂമിയിൽ
എത്തിച്ചു. മൂന്നു ദിവസങ്ങളോളം അവർ മരു
ഭൂമിയിലൂടെ സഞ്ചരിച്ചു. അവർക്ക് വെള്ളം
കണ്ടെത്താനായില്ല.
23മൂന്നു ദിവസങ്ങൾക്കുശേഷം അവർ മാറ
യിൽ എത്തി. അവിടെ വെള്ളമുണ്ടായിരുന്നെ
ങ്കിലും അത് കയ്പുമൂലം കുടിക്കാൻ കൊള്ളി
ല്ലായിരുന്നു. (ആ സ്ഥലത്തിന് മാറാ എന്നു
പേരിട്ടതും അതിനാലാണ്.)
24ജനങ്ങൾ മോശെയോടു പരാതിപ്പെട്ടു.
അവർ ചോദിച്ചു, “ഞങ്ങളിനി എന്തു കുടി
ക്കും?”
25മോശെ യഹോവയെ വിളിച്ചു, അതിനാൽ
യഹോവ അവനെ ഒരു മരം കാണിച്ചു. മോശെ

അതു വെള്ളത്തിലിട്ടപ്പോൾ വെള്ളം അവർക്കു
കുടിക്കാൻ പാകത്തിന് നല്ലതായിത്തീർന്നു.
അവിടെവച്ച് യഹോവ ജനത്തിന് ഒരു
നിയമം നൽകി. അവൻ അവരുടെ വിശ്വാ
സത്തെ പരീക്ഷിക്കുകയും ചെയ്തു.
26യഹോവ പറഞ്ഞു, “നിങ്ങളുടെ ദൈവമായ
യഹോവയെ നിങ്ങൾ അനുസരിക്കണം. അവൻ
ശരിയെന്നു പറയുന്ന കാര്യങ്ങൾ നിങ്ങൾ
ചെയ്യണം. യഹോവയുടെ എല്ലാ കല്പനകളും
നിയമങ്ങളും അനുസരിക്കുകയാണെങ്കിൽ
നിങ്ങൾക്ക് ഈജിപ്തുകാരെപ്പോലെ വ്യാധി
കൾ വരികയില്ല. യഹോവയായ ഞാൻ, ഈജി
പ്തുകാർക്കു നൽകിയ രോഗങ്ങളൊന്നും നിങ്ങ
ൾക്കു തരില്ല. ഞാനാകുന്നു യഹോവ. നിങ്ങ
ൾക്കു സൗഖ്യം തരുന്നവൻ ഞാനാകുന്നു.”
27അനന്തരം ജനങ്ങൾ ഏലീമിലേക്കു പോയി.
ഏലീമിൽ പന്ത്രണ്ടു നീരുറവകളും എഴുപത്
ഈന്തപ്പനകളുമുണ്ട്. അതിനാൽ ജനങ്ങൾ ആ
ജലത്തിനു സമീപം താവളമടിച്ചു.

16 തുടർന്ന് യിസ്രായേലുകാർ ഏലീമിൽ
നിന്നും പുറപ്പെട്ട് ഏലീമിനും സീനാ
യ്ക്കുമിടയ്ക്കുള്ള സീനായി മരുഭൂമിയിലെത്തി.
ഈജിപ്തു വിട്ടതിന്റെ രണ്ടാം മാസത്തിലെ
പതിനഞ്ചാം തീയതിയാണവർ ആ സ്ഥലത്തെ
ത്തിയത്. 2അപ്പോൾ യിസ്രായേലുകാർ വീണ്ടും
പരാതിപ്പെടാൻ തുടങ്ങി. അവർ മരുഭൂമിയിൽ
മോശെയോടും അഹരോനോടും പരാതിപ്പെട്ടു.
3ജനങ്ങൾ പറഞ്ഞു, “യഹോവ ഞങ്ങളെ ഈജി
പ്തിൽവച്ചു കൊന്നുകളയുകയായിരുന്നു
ഇതിലും നല്ലത്. അവിടെ ഞങ്ങൾക്കു ഭക്ഷണ
മെങ്കിലും ധാരാളം കിട്ടുമായിരുന്നു. ഞങ്ങൾ
ക്കാവശ്യമുള്ളത്ര ആഹാരം അവിടെക്കിട്ടി
യിരുന്നു. പക്ഷേ ഇന്നു നിങ്ങൾ ഞങ്ങളെ ഈ
മരുഭൂമിയിലേക്കു കൊണ്ടുവന്നിരിക്കുന്നു. ഞങ്ങ
ളെല്ലാമിവിടെ വിശന്നു ചാകും.”
4അപ്പോൾ യഹോവ മോശെയോടു പറഞ്ഞു,
“ആകാശത്തുനിന്നും ഞാൻ ഭക്ഷണം പെയ്യി
ക്കും. നിങ്ങൾക്കു ഭക്ഷിക്കാൻ അതു മതിയാകും.
എന്നും ജനങ്ങൾ പുറത്തുപോയി അതാതു ദിവ
സത്തേക്കുള്ള ഭക്ഷണം പെറുക്കിയെടുക്കണം.
ഞാൻ പറയുന്നത് ആളുകൾ ചെയ്യുന്നുണ്ടോ
എന്നു നോക്കാനാണിത്. 5ഒരു ദിവസത്തേക്കാ
വശ്യമുള്ള ഭക്ഷണമേ ജനങ്ങൾ ഓരോ ദിവ
സവും ശേഖരിക്കാവൂ. പക്ഷേ വെള്ളിയാഴ്ച
ജനങ്ങൾ ഭക്ഷണം തയ്യാറാക്കുമ്പോൾ ആ ഭക്ഷ
ണം രണ്ടു ദിവസത്തേക്കു തികയുമെന്നവർ
കാണും.”*
6അതിനാൽ മോശെയും അഹരോനും യിസ്രാ
യേൽജനങ്ങളോടു പറഞ്ഞു, “ഇന്നു രാത്രി
നിങ്ങൾ യഹോവയുടെ ശക്തി കാണും.
നിങ്ങളെ ഈജിപ്തിൽനിന്നും പുറത്തേക്കു
കൊണ്ടുവന്നത് അവനാണെന്ന് നിങ്ങൾ അറി
യും. 7നിങ്ങൾ യഹോവയോടു പരാതിപ്പെട്ട
പ്പോൾ അവൻ അതു കേട്ടു. അതിനാൽ നാളെ
പുലർച്ചെ നിങ്ങൾ യഹോവയുടെ തേജസ്സ്
കാണും. നിങ്ങൾ ഞങ്ങളോടു പരാതിപ്പെട്ടു
കൊണ്ടിരിക്കുകയായിരുന്നു. ഇപ്പോൾ ഞങ്ങ
ൾക്കു വിശ്രമിക്കാമല്ലോ.”
8മോശെ വീണ്ടും പറഞ്ഞു, “നിങ്ങൾ പരാതി
പ്പെട്ടുകൊണ്ടിരുന്നത് യഹോവ കേട്ടു. അതി
നാൽ ഇന്നു രാത്രി യഹോവ നിങ്ങൾക്കു
മാംസം തരും. പ്രഭാതത്തിൽ നിങ്ങൾക്കാവശ്യ
മുള്ള അപ്പം മുഴുവൻ കിട്ടും. നിങ്ങൾ അഹ
രോനോടും എന്നോടും പരാതിപ്പെടുകയായി
രുന്നു. പക്ഷേ ഇപ്പോൾ ഞങ്ങൾക്കല്പം വിശ്രമം
കിട്ടും. നിങ്ങൾ എനിക്കോ അഹരോനോ എതി
രായിട്ടല്ല പിറുപിറുക്കുന്നത് എന്നോർക്കുക.
യഹോവയ്ക്കെതിരെയാണ് നിങ്ങൾ പിറുപി
റുക്കുന്നത്.”
9അനന്തരം മോശെ അഹരോനോടു പറഞ്ഞു,
“എല്ലാ യിസ്രായേൽജനതയോടും സംസാരി
ക്കുക. അവരോടു പറയുക: ‘യഹോവയ്ക്കു
മുമ്പിൽ ഒരുമിച്ചു വരിക. എന്തെന്നാൽ നിങ്ങ
ളുടെ പരാതികൾ അവൻ കേട്ടിരിക്കുന്നു.’”
10അഹരോൻ യിസ്രായേൽജനതയോടെല്ലാ
വരോടുമായി സംസാരിച്ചു. അവരെല്ലാം ഒരിട
ത്ത് ഒത്തുകൂടി. അഹരോൻ സംസാരിക്കവേ
എല്ലാവരും തിരിഞ്ഞ് മരുഭൂമിയിലേക്കു നോക്കി.
യഹോവയുടെ മഹത്വം ഒരു മേഘത്തിൽ പ്രത്യ
ക്ഷപ്പെടുന്നത് അവർ കണ്ടു.
11യഹോവ മോശെയോടു പറഞ്ഞു,
12“യിസ്രായേൽജനതയുടെ പരാതികൾ ഞാൻ
കേട്ടു. അതിനാൽ അവരോടു പറയുക, ‘ഇന്നു
രാത്രി നിങ്ങൾ മാംസം ഭക്ഷിക്കും. പ്രഭാതത്തിൽ
നിങ്ങൾ ആവശ്യമുള്ളത്ര അപ്പവും ഭക്ഷിക്കും.
അപ്പോൾ നിങ്ങൾക്ക് നിങ്ങളുടെ ദൈവമായ
യഹോവയെ വിശ്വസിക്കാമെന്നറിയും.’”
13ആ രാത്രിയിൽ കാടപ്പക്ഷികൾ താവള
ത്തിനു ചുറ്റും വന്നു. അവർ ആ പക്ഷികളെ
ഇറച്ചിക്കായി പിടിച്ചു. രാവിലെ താവളത്തിനു
ചുറ്റും മഞ്ഞുതുള്ളികൾ പൊഴിഞ്ഞു കിടന്നി
രുന്നു. 14സൂര്യനുദിച്ചപ്പോൾ മഞ്ഞുരുകി. മഞ്ഞു
നീങ്ങിക്കഴിഞ്ഞപ്പോൾ പൊടിമഞ്ഞിന്റെ ചെ
തുമ്പലുകൾ പോലെ എന്തോ ചിലത് തറയിലു
ണ്ടായിരുന്നു. 15അതു കണ്ട് യിസ്രായേൽജനത
പരസ്പരം ചോദിച്ചു, “എന്താണത്?”* അതെ
ന്താണെന്ന് അവർക്കറിവില്ലാത്തതിനാലാണ്
അവരിങ്ങനെ ചോദിച്ചത്. അതിനാൽ മോശെ
അവരോടു പറഞ്ഞു, “യഹോവ നിങ്ങൾക്കു
തിന്നാൻതരുന്ന ഭക്ഷണമാണിത്. 16യഹോവ
പറയുന്നു, ‘ഓരോരുത്തരും അവനവനു വേണ്ട
ത് സംഭരിക്കുക. നിങ്ങളിൽ ഓരോരുത്തരും
ഒരാൾക്ക് ഒരിടങ്ങഴി* എന്ന കണക്കിൽ കുടും
ബത്തിലുള്ളവർക്കെല്ലാം ശേഖരിക്കുക.’”
17യിസ്രായേൽജനത അങ്ങനെ ചെയ്തു.
ഓരോരുത്തരും ഭക്ഷണം ശേഖരിച്ചു. ചിലർ
മറ്റുള്ളവരേക്കാൾ കൂടുതൽ ശേഖരിച്ചു. 18ജന
ങ്ങൾ തങ്ങളുടെ കുടുംബത്തിലുള്ളവർക്കെല്ലാം
ഭക്ഷണം നൽകി. ആഹാരമെല്ലാം അളന്നതിനു
ശേഷം എല്ലാവർക്കും വേണ്ടത്ര ഭക്ഷണം എപ്പോ
ഴുമുണ്ടായിരുന്നു. പക്ഷേ അധികം ഒരിക്കലും
ഉണ്ടായില്ല. ഓരോരുത്തരും അവനവനും കുടും
ബത്തിനും ആവശ്യമുള്ള ഭക്ഷണം ശേഖരിച്ചു.
19മോശെ അവരോടു പറഞ്ഞു, “പിറ്റേ ദിവ
സത്തേക്കു തിന്നുവാനായി ആ ഭക്ഷണം സൂ
ക്ഷിക്കരുത്.” 20പക്ഷേ ജനങ്ങൾ മോശെയെ
അനുസരിച്ചില്ല. ചിലർ പിറ്റേ ദിവസത്തേക്കു
ള്ള ഭക്ഷണവും സൂക്ഷിച്ചു. പക്ഷേ അതിൽ
പുഴുക്കൾ വളർന്ന് നാറ്റമുണ്ടാകാൻ തുടങ്ങി.
21എന്നും പ്രഭാതത്തിൽ ജനങ്ങൾ ഭക്ഷണം
ശേഖരിച്ചു. തിന്നാവുന്നത്ര ഭക്ഷണം ഓരോരു

**പക്ഷേ ... കാണും** വിശ്രമദിനമായ ശബ്ബത്തു ദിവസം (ശനിയാഴ്ച) ജനങ്ങൾ ജോലി ചെയ്യരുതാത്തതു കൊണ്ടാണിങ്ങനെ.

**എന്താണത്?** “മന്നാ” എന്ന വാക്കു പോലെയാണ് എബ്രായ ഭാഷയിൽ ഇത്.

**ഒരിടങ്ങഴി** 1 ഓമർ.

ത്തരും ശേഖരിച്ചു. പക്ഷേ ഉച്ചയോടെ ഭക്ഷണം
ഉരുകിയൊലിച്ചു പോയി.
22വെള്ളിയാഴ്ച അവർ ഇരട്ടി ഭക്ഷണം
സമ്പാദിച്ചു. ഓരോരുത്തർക്കും പതിനാറു
കോപ്പ* വീതം അവർ ശേഖരിച്ചു. അതിനാൽ
എല്ലാ മൂപ്പന്മാരും ഇക്കാര്യം മോശെയോടു
പറഞ്ഞു.
23മോശെ അവരോടു പറഞ്ഞു, "ഇങ്ങനെ
സംഭവിക്കുമെന്നാണ് യഹോവ പറഞ്ഞത്.
യഹോവയെ ആദരിക്കാനുള്ള പ്രത്യേക വിശ്രമ
ദിനമായ ശബ്ബത്താണ് നാളെ എന്നതിനാലാ
ണിങ്ങനെ സംഭവിച്ചത്. ഇന്നത്തേക്കു പാകപ്പെ
ടുത്തേണ്ട ആഹാരമെല്ലാം നിങ്ങൾക്ക് ഇന്നു
പാകപ്പെടുത്താം. എന്നാൽ മിച്ചംവരുന്ന
ആഹാരം നാളെ കാലത്തേക്കു മാറ്റിവയ്ക്കുക."
24ആളുകൾ മിച്ചം വന്ന ആഹാരം പിറ്റേ
ദിവസത്തേക്കായി നീക്കി വച്ചു. അവയ്ക്കാ
കട്ടെ കേടു വന്നുമില്ല. അതു പുഴുവരിച്ചുമില്ല.
25ശനിയാഴ്ച മോശെ ജനങ്ങളോടു പറ
ഞ്ഞു, "ഇന്നാണ് യഹോവയെ മഹത്വപ്പെടു
ത്തുവാനുള്ള വിശേഷവിശ്രമദിനമായ ശബ്ബ
ത്ത്. അതിനാൽ നിങ്ങളിലാരും പുറത്തു വയലു
കളിലേക്കു ഭക്ഷണം ശേഖരിക്കാൻ പോകരുത്.
കാരണം അതവിടെ ഉണ്ടായിരിക്കില്ല. ഇന്നലെ
നിങ്ങൾ ശേഖരിച്ച ഭക്ഷണം കഴിക്കുക. 26ആറു
ദിവസത്തേക്കുള്ള ഭക്ഷണം നിങ്ങൾ ശേഖരി
ക്കണം. പക്ഷേ ആഴ്ചയുടെ ഏഴാം ദിവസം
വിശ്രമദിനമായിരിക്കും. അതിനാൽ അന്ന് നില
ത്തു പ്രത്യേക ആഹാരത്തിന് ഒന്നും ഉണ്ടായി
രിക്കുകയില്ല."
27ശനിയാഴ്ച ചിലർ ഭക്ഷണം ശേഖരിക്കാൻ
പുറത്തു പോയെങ്കിലും അവർക്ക് ഒന്നും ലഭി
ച്ചില്ല. 28അപ്പോൾ യഹോവ മോശെയോടു പറ
ഞ്ഞു, "നിങ്ങൾ എത്രനാൾ എന്റെ കല്പനകളും
ഉപദേശങ്ങളും അനുസരിക്കാതിരിക്കും? 29യ
ഹോവ ശബ്ബത്തുദിവസത്തെ നിങ്ങൾക്കായുള്ള
വിശ്രമദിനമാക്കി എന്നോർക്കുക. അതിനാൽ
വെള്ളിയാഴ്ച യഹോവ നിങ്ങൾക്കു രണ്ടു ദിവ
സത്തേക്കുള്ള ഭക്ഷണം തരും. അപ്പോൾ ശബ്ബ
ത്തുദിവസം നിങ്ങളെല്ലാവരും വിശ്രമിക്കണം.
എവിടെയാണെങ്കിലും നിങ്ങൾ അവിടെത്ത
ന്നെ തങ്ങുക." 30അങ്ങനെ ജനങ്ങൾ ശബ്ബത്തു
ദിവസം വിശ്രമിച്ചു.
31ആ വിശേഷാഹാരത്തെ ജനങ്ങൾ "മന്നാ"
എന്നു വിളിക്കാൻ തുടങ്ങി. അത് ചെറിയ
കൊത്തമല്ലിയരി പോലെ വെളുത്തതും തേൻ
ചേർത്തുണ്ടാക്കിയ അടപോലെയുമായിരുന്നു.
32മോശെ പറഞ്ഞു, "യഹോവ പറഞ്ഞു: 'നിങ്ങ
ളുടെ പിൻഗാമികൾക്കായി ഇത് രണ്ടിടങ്ങഴി
കരുതുക. അപ്പോൾ, ഞാൻ നിങ്ങളെ ഈജി
പ്തിൽനിന്നും കൊണ്ടുവന്നപ്പോൾ മരുഭൂമി
യിൽവെച്ച് നിങ്ങൾക്കു തന്ന ഭക്ഷണമെന്തെന്ന്
അവർക്കു കാണാൻ കഴിയും.'"
33അതിനാൽ മോശെ അഹരോനോടു പറ
ഞ്ഞു, "ഒരു ഭരണിയെടുത്ത് രണ്ടിടങ്ങഴി മന്നാ
അതിൽ നിറയ്ക്കുക. യഹോവയ്ക്കു മുമ്പിൽ,
നിങ്ങളുടെ പിൻഗാമികൾക്കായി ഇതു സൂക്ഷി
ച്ചു വയ്ക്കുക." 34യഹോവ മോശെയോടു കല്പി
ച്ചത് അഹരോൻ പിന്നീടു ചെയ്തു. കരാറി
ന്റെ മുമ്പിൽ അഹരോൻ മന്നാ നിറച്ച ഭരണി
വച്ചു. 35നാല്പതു വർഷത്തേക്കു ജനങ്ങൾ മന്നാ
ഭക്ഷിച്ചു. വിശ്രമദേശത്ത്, അതായത് കനാൻ
ദേശത്തിന്റെ അതിർത്തിയിൽ എത്തുംവരെ
അവർ മന്നാ ഭക്ഷിക്കുന്നത് തുടർന്നു. (36ഇട
ങ്ങഴി (ഓമെർ) ആയിരുന്നു മന്നാ അളക്കാൻ
അവരുപയോഗിച്ചിരുന്നത്. രണ്ടിടങ്ങഴിയാണ്
ഒരു ഓമെർ.)

17 യിസ്രായേൽജനത മുഴുവൻ സീൻ മരുഭൂ
മിയിൽനിന്നും ഒരുമിച്ചു യാത്ര ചെയ്തു.
യഹോവ കല്പിച്ചതുപോലെ അവർ ഓരോരോ
സ്ഥലങ്ങളിലായി സഞ്ചരിച്ചു. അവർ രെഫീദീ
മിലെത്തി അവിടെ പാളയമടിച്ചു. അവിടെ
കുടിക്കാൻ വെള്ളമില്ലായിരുന്നു. 2അതിനാൽ
ജനങ്ങൾ മോശെയ്ക്കെതിരെ തിരിയുകയും
അവനോടു തർക്കിക്കുകയും ചെയ്തു. അവർ
പറഞ്ഞു, "ഞങ്ങൾക്കു കുടിനീരു നൽകുക."
മോശെ അവരോടു ചോദിച്ചു, "നിങ്ങളെന്തി
നാണ് എനിക്കെതിരെ തിരിഞ്ഞിരിക്കുന്നത്?
എന്തിനാണ് നിങ്ങൾ യഹോവയെ പരീക്ഷി
ക്കുന്നത്? യഹോവ നമ്മോടൊത്തില്ലെന്നു
നിങ്ങൾ കരുതുന്നുണ്ടോ?"
3പക്ഷേ ജനങ്ങൾക്ക് വളരെ ദാഹമുണ്ടായി
രുന്നു. അതിനാലവർ മോശെയോടു തുടർന്നും
പരാതിപ്പെട്ടു. "നീയെന്തിനാണ് ഞങ്ങളെ ഈ
ജിപ്തിനു പുറത്തേക്കു കൊണ്ടുവന്നത്?
ഞങ്ങളും ഞങ്ങളുടെ കുട്ടികളും കന്നുകാലി
കളും വെള്ളം കിട്ടാതെ ചാകുന്നതിനാണോ
ഞങ്ങളെ കൊണ്ടുവന്നത്?" 4അതിനാൽ മോശെ
യഹോവയോടു വിലപിച്ചു, "ഞാൻ ഇവരോട്
എന്തു ചെയ്യണം? അവരെന്നെ കൊല്ലാൻ
പോലും തയ്യാറാണ്."
5യഹോവ മോശെയോടു പറഞ്ഞു, "യിസ്രാ
യേൽജനതയുടെ മുമ്പിലേക്കു ചെല്ലുക. മൂപ്പ
ന്മാരിൽ ചിലരെക്കൂടി കൂടെക്കൂട്ടുക. നിന്റെ
ഊന്നുവടിയും കയ്യിലെടുക്കുക. നൈൽനദി
യിൽ അടിക്കാൻ നീ ഉപയോഗിച്ച വടിതന്നെ
യാണിത്. 6ഹോരേബിൽ ഒരു പാറയ്ക്കടുത്ത്
ഞാൻ നിന്റെ മുമ്പിൽ നിൽക്കും. ആ പാറ
യിൽ നിന്റെ ഊന്നുവടികൊണ്ടടിക്കുക. അതി
ൽനിന്നും വെള്ളം പുറത്തേക്കുവരും. ആളുകൾ
ക്ക് ആ വെള്ളം കുടിക്കാം."
യിസ്രായേൽമൂപ്പന്മാർ നോക്കിനിൽക്കേ
മോശെ അങ്ങനെ ചെയ്തു. 7മോശെ ആ സ്ഥല
ത്തിന് മെരീബാ എന്നും മസ്സാ എന്നും പേരിട്ടു.
എന്തെന്നാൽ, അവിടെവച്ചാണ് യിസ്രായേൽ
ജനത അവനെതിരെ തിരിയുകയും യഹോ
വയെ പരീക്ഷിക്കുകയും ചെയ്തത്. യഹോവ
തങ്ങളോടൊപ്പം ഉണ്ടോ ഇല്ലയോ എന്ന് അവ
ർക്ക് അറിയണമായിരുന്നു.
8രെഫീദീമിൽ വച്ച് അമാലേക്യർ യിസ്രാ
യേൽജനതയ്ക്കെതിരായി യുദ്ധം ചെയ്തു.
9അതിനാൽ മോശെ യോശുവയോടു പറഞ്ഞു,
"നാളെ ഏതാനും പുരുഷന്മാരെ തെരഞ്ഞെടു
ത്ത് അമാലേക്യരോട് ഏറ്റുമുട്ടുക. ഞാൻ മലമു
കളിൽനിന്നും നിങ്ങളെ നിരീക്ഷിക്കും. ദൈവം
എനിക്കു തന്ന ഊന്നുവടിയും എന്റെ കയ്യിലു
ണ്ടാവും."
10മോശെയുടെ വാക്കുകളനുസരിച്ച്
യോശുവ പിറ്റേന്നു തന്നെ അമാലേക്യരോട്
ഏറ്റുമുട്ടാൻ പോയി. അതേസമയം മോശെയും
അഹരോനും ഹൂരും മലമുകളിലേക്കുപോയി.
11മോശെ തന്റെ കരം മുകളിലേക്ക് ഉയർത്തി
യപ്പോഴൊക്കെ യിസ്രായേൽജനത വിജയിച്ചു.
പക്ഷേ മോശെ കൈ താഴ്ത്തിയപ്പോഴൊക്കെ
അവർക്കു തോൽവിയും പിണഞ്ഞു.
12കുറേ നേരം കഴിഞ്ഞപ്പോൾ മോശെയുടെ
കൈ കുഴഞ്ഞു. കൂടെയുള്ളവർ മോശെയുടെ

**16 കോപ്പ** 2 ഓമർ.

കൈ ഉയർത്തിത്തന്നെ വയ്ക്കാൻ വഴിയാലോ
ചിച്ചു. അതിനാലവർ മോശെയ്ക്കിരിക്കാൻ
ഒരു വലിയ പാറ കൊണ്ടുവച്ചു. അനന്തരം
അഹരോനും ഹൂരും മോശെയുടെ കൈ ഉയർ
ത്തിപ്പിടിച്ചു. അഹരോൻ മോശെയുടെ ഒരു
വശത്തും ഹൂർ മറുവശത്തും നിന്നു. സൂര്യാ
സ്തമയം വരെ അവർ മോശെയുടെ കൈ
ഉയർത്തിപ്പിടിച്ചു കൊണ്ടുതന്നെ നിന്നു.
**13**അങ്ങനെ യോശുവയും സംഘവും ആ യുദ്ധ
ത്തിൽ അമാലേക്യരെ തോല്പിച്ചു.

**14**അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, "ഈ യുദ്ധത്തെപ്പറ്റി എഴുതുക. ഇവിടെ
എന്തുണ്ടായി എന്ന് ആളുകൾ ഓർമ്മിക്കത്തക്ക
വിധത്തിൽ ഇക്കാര്യങ്ങൾ ഒരു പുസ്തകത്തിൽ
എഴുതി വയ്ക്കുക. ഞാൻ അമാലേക്യരെ പൂർ
ണ്ണമായും ഭൂമുഖത്തുനിന്നും നശിപ്പിക്കുമെന്ന്
യോശുവയോട് തീർച്ചയായും പറയുക."

**15**അനന്തരം മോശെ ഒരു യാഗപീഠം പണിതു.
"യഹോവ എന്റെ കൊടിയാകുന്നു" എന്നവൻ
യാഗപീഠത്തിനു പേരുമിട്ടു. **16**മോശെ പറഞ്ഞു,
"ഞാനെന്റെകൈ യഹോവയുടെ സിംഹാസ
നത്തിലേക്കു നീട്ടി. അതിനാൽ യഹോവ എല്ലാ
യ്പ്പോഴുമെന്നപോലെ അമാലേക്യരോട് യുദ്ധം
ചെയ്തു."

### മോശെയുടെ അമ്മായിയപ്പന്റെ ഉപദേശം

**18** മിദ്യാനിലെ പുരോഹിതനായ യിത്രോ
ആയിരുന്നു മോശെയുടെ അമ്മായിയ
പ്പൻ. ദൈവം മോശെയെയും യിസ്രായേൽ ജന
തയെയും പലവിധത്തിലും സഹായിച്ച വഴിക
ളെപ്പറ്റി യിത്രോ കേട്ടു. ഈജിപ്തിൽനിന്നും
യിസ്രായേൽ ജനതയെ യഹോവ നയിക്കു
ന്നതും യിത്രോ അറിഞ്ഞു. **2**മോശെ ദൈവത്തി
ന്റെ മലയ്ക്കടുത്ത് പാളയമടിച്ചിരുന്നപ്പോൾ
യിത്രോ അവനെ സന്ദർശിച്ചു. മോശെയുടെ
ഭാര്യയായ സിപ്പോറയെയും അയാൾ കൂടെക്കൂ
ട്ടിയിരുന്നു. (മോശെ അവളെ വീട്ടിലേക്കു വിട്ടി
രുന്നതിനാൽ അവൾ മോശെയോടൊപ്പമായിരു
ന്നില്ല.) **3**മോശെയുടെ രണ്ടു പുത്രന്മാരെയും
യിത്രോ കൊണ്ടുവന്നിട്ടുണ്ടായിരുന്നു. ആദ്യ
ത്തെ പുത്രന്റെ പേര് ഗേർഷോം എന്നായി
രുന്നു. എന്തെന്നാൽ അവൻ ജനിച്ചപ്പോൾ
മോശെ പറഞ്ഞു, "ഈ വിദേശരാജ്യത്ത്
ഞാനൊരു അപരിചിതനാകുന്നു. 4"എലീയേ
സെർ എന്നായിരുന്നു മറ്റേ പുത്രന്റെ പേര്.
എന്തെന്നാൽ അവൻ ജനിച്ചപ്പോൾ മോശെ
പറഞ്ഞു, "എന്റെ പിതാവിന്റെ ദൈവം
എന്നെ സഹായിക്കുകയും ഈജിപ്തിലെ
രാജാവിൽനിന്ന് എന്നെ രക്ഷിക്കുകയും ചെ
യ്തു." **5**അങ്ങനെ, ദൈവത്തിന്റെ മലയായ
സീനായിയുടെ സമീപം താവളമടിച്ചിരിക്കുന്ന
മോശെയെ യിത്രോ സന്ദർശിച്ചു. മോശെയുടെ
ഭാര്യയും രണ്ടു പുത്രന്മാരും യിത്രോയോടൊ
ത്തുണ്ടായിരുന്നു.

**6**യിത്രോ മോശെയ്ക്ക് ഒരു സന്ദേശമയച്ചു.
യിത്രോ പറഞ്ഞു, "നിന്റെ അമ്മായിയപ്പ
നായ യിത്രോ ആണിത്. ഞാൻ നിന്റെ പത്നി
യെയും അവളുടെ രണ്ടു പുത്രന്മാരെയും
കൊണ്ടുവരുന്നു." **7**അതിനാൽ മോശെ തന്റെ
അമ്മായിയപ്പനെ കാണാൻ ഇറങ്ങിവന്നു.
മോശെ യിത്രോയുടെ മുമ്പിൽ നമസ്കരിക്കു
കയും അവനെ ചുംബിക്കുകയും ചെയ്തു. ഇരു
വരും പരസ്പരം ആരോഗ്യനിലയെപ്പറ്റി ചോ
ദിച്ചു. അനന്തരം അവർ കൂടുതൽ സംഭാഷണ
ങ്ങൾക്കായി മോശെയുടെ കൂടാരത്തിലേക്കു
കയറി. **8**യിസ്രായേൽജനതയ്ക്കുവേണ്ടി
യഹോവ ചെയ്ത കാര്യങ്ങൾ മോശെ യിത്രോ
വിനു വിശദീകരിച്ചു കൊടുത്തു. യഹോവ
ഫറവോനോടും ഈജിപ്തുകാരോടും ചെയ്ത
കാര്യങ്ങളും മോശെ വിശദീകരിച്ചു. വഴയിലു
ടനീളം തങ്ങൾക്കു നേരിട്ട എല്ലാ പ്രശ്നങ്ങളെ
പ്പറ്റിയും മോശെ പറഞ്ഞു. പ്രശ്നങ്ങളുണ്ടാ
യപ്പോഴെല്ലാം യഹോവ തങ്ങളെ രക്ഷിച്ച കാര്യ
വും മോശെ തന്റെ അമ്മായിയപ്പനോടു പറ
ഞ്ഞു.

**9**യിസ്രായേലിനുവേണ്ടി യഹോവ ചെയ്ത
എല്ലാ നന്മകളെയുംപറ്റി കേട്ടപ്പോൾ യിത്രോ
വിനു സന്തോഷം തോന്നി. യിസ്രായേൽ
ജനതയെ ഈജിപ്തുകാരിൽനിന്നും യഹോവ
മോചിപ്പിച്ചതിൽ അദ്ദേഹത്തിനു വളരെ
ആഹ്ലാദമുണ്ടായി. **10**യിത്രോ പറഞ്ഞു,
"യഹോവയെ വാഴ്ത്തുക! അവൻ നിങ്ങളെ
ഈജിപ്തുകാരുടെ ശക്തിയിൽനിന്നും മോചി
പ്പിച്ചു. യഹോവ നിങ്ങളെ ഫറവോനിൽ
നിന്നും രക്ഷിച്ചു.

**11**ദൈവങ്ങളിൽ വച്ചെല്ലാം ശ്രേഷ്ഠൻ യഹോ
വയാണെന്ന് ഞാൻ ഇപ്പോളറിയുന്നു. തങ്ങൾ
നിയന്ത്രണത്തിലായിരുന്നെന്ന് അവർ കരുതി,
പക്ഷേ ദൈവം എന്താണു ചെയ്തതെന്ന്
നോക്കൂ!"

**12**യിത്രോ ദൈവത്തിന് ചില ബലികളും വഴി
പാടുകളും അർപ്പിച്ചു. അനന്തരം അഹരോനും
യിസ്രായേൽ മൂപ്പന്മാരും യിത്രോവിനടുത്തി
രുന്ന് ആഹാരം കഴിക്കാൻ വന്നു. അവരെല്ലാം
അവിടെ ഒന്നിച്ചിരുന്ന് യഹോവയുടെ മുമ്പിൽ
വച്ച് ആഹാരം കഴിച്ചു.* **13**പിറ്റേന്ന്, മോശെ
യ്ക്ക് ജനങ്ങളുടെമേൽ ന്യായവിധി നടത്തുക
എന്ന ഒരു പ്രത്യേക ജോലിയും ഉണ്ടായിരുന്നു.
അനേകം പേരുണ്ടായിരുന്നതിനാൽ അവർക്ക്
ദിവസം മുഴുവനും മോശെയുടെ മുമ്പിൽ നിൽ
ക്കേണ്ടി വന്നു.

**14**മോശെ ന്യായവിധി നടത്തുന്നത് യിത്രോ
കണ്ടു. അയാൾ ചോദിച്ചു, "നീയെന്തിനാ
ണിതു ചെയ്യുന്നത്? നീ മാത്രമായിട്ടെന്തിനാണ്
ജനങ്ങളെ വിധിക്കുന്നത്? ദിവസം മുഴുവൻ
എന്തിനാണ് ജനങ്ങൾ നിന്റെയടുത്തു വരു
ന്നത്?"

**15**അപ്പോൾ മോശെ തന്റെ അമ്മായിയപ്പ
നോടു പറഞ്ഞു, "ഞാനിതു ചെയ്യണം, കാര
ണം, തങ്ങളുടെ പ്രശ്നങ്ങളുടെ മേലുള്ള ദൈവ
ത്തിന്റെ തീരുമാനമെന്താണെന്നു അറിയുന്ന
തിനാണ് ജനം എന്റെയടുത്തു വരുന്നത്. **16**ജന
ങ്ങൾക്കിടയിൽ ഒരു തർക്കമുണ്ടായാൽ അവർ
എന്റെയടുത്തു വരും. ആരുടെ പക്ഷത്താണ്
ശരിയെന്ന് ഞാൻ നിശ്ചയിക്കും. അങ്ങനെ ദൈ
വത്തിന്റെ നിയമങ്ങളും ഉപദേശങ്ങളും ഞാൻ
ജനങ്ങളെ പഠിപ്പിക്കുന്നു."

**17**പക്ഷേ മോശെയുടെ അമ്മായിയപ്പൻ
മോശെയോടു പറഞ്ഞു, "ഇങ്ങനെ ചെയ്യുന്ന
തിനുള്ള ശരിയായ രീതി ഇതല്ല. **18**ഒറ്റയ്ക്കിതു
ചെയ്യുന്നത് അമിതവേലയാണ്. നിനക്ക് ഒറ്റ
യ്ക്കിതു ചെയ്യാൻ കഴിയില്ല. അതു നിന്നെ
ക്ഷീണിപ്പിക്കും! നിന്റെ കൂടെയുള്ളവരെയും
ക്ഷീണിപ്പിക്കും! **19**ഇനി ഞാൻ പറയുന്നത് കേൾ
ക്കുക. ഞാൻ നിനക്കു ചില ഉപദേശങ്ങൾ

---

**അവരെല്ലാം ... കഴിച്ചു** അവർ ദൈവത്തിന്റെ യാഗപീഠത്തിന്റെ മുമ്പിലിരുന്ന് ഭക്ഷിച്ചു എന്ന് ഇതിന് അർത്ഥം കല്പിക്കാം.

നൽകട്ടെ. ദൈവം നിന്നോടൊത്തുണ്ടായിരി
ക്കട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. ജനങ്ങ
ളുടെ പ്രശ്നങ്ങൾക്ക് നീ കാതുകൊടുക്കുന്നത്
തുടരണം. ഇവയെപ്പറ്റി നീ തുടർന്നും ദൈവ
ത്തോടു സംസാരിക്കണം. 20ദൈവത്തിന്റെ ഉപ
ദേശങ്ങളെയും അവന്റെ നിയമങ്ങളെയും നീ
അവരെ പഠിപ്പിക്കണം. നിയമം ലംഘിക്കരു
തെന്ന് നീ അവർക്ക് മുന്നറിയിപ്പു നൽകണം.
നേരായ മാർഗ്ഗത്തിൽ ജീവിക്കാൻ അവരെ ഉപ
ദേശിക്കുക. ചെയ്യേണ്ടവയെന്തെന്നവർക്കു പറ
ഞ്ഞു കൊടുക്കുക. 21ന്യായാധിപന്മാരും നേതാ
ക്കളുമായിരിക്കുവാൻ മറ്റു ചിലരെ നീ തെര
ഞ്ഞെടുക്കണം.

“ദൈവത്തെ ബഹുമാനിക്കുന്ന, നിനക്കു
വിശ്വസിക്കാവുന്ന ഏതാനും പേരെക്കൂടി
സംഘടിപ്പിക്കുക. പണത്തിനുവേണ്ടി മനസ്സു
മാറാത്തവരെ സംഘടിപ്പിക്കുക. ഇവരെ ജന
ങ്ങളുടെ ഭരണാധിപന്മാരായി നിയമിക്കുക.
ആയിരം പേർക്കും നൂറുപേർക്കും അൻപതു
പേർക്കും പത്തുപേർക്കും വീതം ജനങ്ങളുടെ
മേൽ അധിപന്മാരുണ്ടായിരിക്കണം. 22അവർ
പതിവായി ജനങ്ങളുടെ ന്യായവിധി നട
ത്തട്ടെ. പ്രധാന പ്രശ്നമുണ്ടെങ്കിൽ അവർ
നിങ്ങളുടെ അടുത്തു വരികയും നിനക്ക് ആ
പ്രശ്നത്തിൽ തീർപ്പു കല്പിക്കാൻ കഴിയുകയും
ചെയ്യും. മറ്റു പ്രശ്നങ്ങൾ അവർ തന്നെ കൈ
കാര്യം ചെയ്തുകൊള്ളട്ടെ. എന്തുകൊണ്ടെ
ന്നാൽ, അവർ നിന്റെ ജോലി നിന്നോടൊപ്പം
പങ്കുവയ്ക്കും. അപ്പോൾ ജനങ്ങളെ നയിക്കുക
എന്നത് നിനക്ക് എളുപ്പമായിത്തീരും. 23നീ ഇങ്ങ
നെയൊക്കെ ചെയ്താൽ, യഹോവയുടെ
ഹിതംപോലെ നിനക്കു ജോലികൾ സുഗമ
മായി ചെയ്യാൻ കഴിയും. അതേ സമയം ആളു
കൾക്ക് തങ്ങളുടെ പ്രശ്നങ്ങൾ പരിഹരിച്ചു
കിട്ടുകയും ചെയ്യും.”

24അതിനാൽ യിത്രോ പറഞ്ഞതുപോലെ
മോശെ പ്രവർത്തിച്ചു. 25യിസ്രായേലുകാർക്കി
ടയിൽനിന്ന് നല്ലവരായ ഏതാനും പേരെ
മോശെ തെരഞ്ഞെടുത്തു. അവരെ മോശെ ഗണ
ത്തലവന്മാരാക്കി. അവരെ ആയിരം, നൂറ്,
അമ്പത്, പത്ത് എന്നിങ്ങനെയുള്ള ഗണങ്ങളുടെ
അധിപന്മാരാക്കി. 26അവർ ജനങ്ങൾക്കുമേൽ
ന്യായാധിപന്മാരായി സേവനം ചെയ്തു. തങ്ങ
ൾക്കിടയിലെ തർക്കങ്ങൾ ജനങ്ങൾക്ക് എപ്പോ
ഴും ഇവരുടെ മുമ്പിൽ കൊണ്ടുവരാൻ കഴി
ഞ്ഞു. ഏറ്റവും പ്രധാനമായ പ്രശ്നങ്ങൾ
മാത്രമേ മോശെയ്ക്ക് കൈകാര്യം ചെയ്യേണ്ടി
വന്നുള്ളൂ.

27കുറെ സമയത്തിനുശേഷം തന്റെ അമ്മായി
യപ്പനായ യിത്രോ മോശെയോടു യാത്ര പറ
ഞ്ഞു. യിത്രോ സ്വദേശത്തേക്കു പോവുകയും
ചെയ്തു.

## യിസ്രായേലുമായുള്ള ദൈവത്തിന്റെ കരാർ

19 ഈജിപ്തിൽനിന്നും യാത്രയാരംഭിച്ചതി
ന്റെ മൂന്നാം മാസം യിസ്രായേൽജനത
സീനായി മരുഭൂമിയിലെത്തി. 2രെഫീദീമിൽ
നിന്നാണവർ മരുഭൂമിയിലേക്കു പോയത്. യി
സ്രായേൽജനത ഹോരേബ്മലയുടെ സമീപം
പാളയമടിച്ചു. 3അപ്പോൾ മോശെ ദൈവത്തെ
കാണാൻ മലയിലേക്കു കയറി. മലയിൽ വച്ച്
ദൈവം അവനോടു സംസാരിച്ചു, “യിസ്രാ
യേൽ ജനതയോട്, യാക്കോബിന്റെ മഹാവംശ
ത്തോട് ഇക്കാര്യങ്ങൾ പറയുക: 4‘എന്റെ ശത്രു
ക്കളോട് എനിക്ക് എന്തു ചെയ്യാനാകുമെന്നത്
നിങ്ങൾ കണ്ടു. ഈജിപ്തുജനതയോടു ഞാൻ
ചെയ്തത് നിങ്ങൾ കണ്ടു. ഞാൻ ഒരു കഴുകനെ
പ്പോലെ നിങ്ങളെ വഹിച്ച് ഈജിപ്തിൽനിന്നും
പുറത്തേക്കു നയിച്ചതും ഇവിടെ എന്റെയടു
ത്തേക്കു കൊണ്ടുവന്നതും നിങ്ങൾ കണ്ടു. 5അതി
നാൽ എന്റെ കല്പനകൾ അനുസരിക്കാൻ
ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നു. എന്റെ
കരാർ സൂക്ഷിച്ച് നിങ്ങൾ ഇതു ചെയ്താൽ
നിങ്ങളെന്റെ സ്വന്തം വിശിഷ്ട ജനതയായി
രിക്കും. ഈ ലോകം മുഴുവൻ എന്റേതാകുന്നു.
പക്ഷേ എന്റെ സ്വന്തം ജനതയായിരിക്കാൻ
നിങ്ങളെ ഞാൻ തെരഞ്ഞെടുക്കുന്നു. 6നിങ്ങ
ളൊരു പ്രത്യേക രാഷ്ട്രമായിരിക്കും- പുരോഹി
തരുടെ രാജ്യം.’ മോശെ, ഇതാണ് നീ യിസ്രായേ
ൽജനതയോടു പറയേണ്ടത്.”

7അതിനാൽ മോശെ മലയിൽ നിന്നിറങ്ങി
ജനങ്ങളുടെ മൂപ്പന്മാരെ വിളിച്ചുകൂട്ടി. യഹോവ
അവരോടു പറയാൻ കല്പിച്ചതെല്ലാം മോശെ
മൂപ്പന്മാരോടു പറഞ്ഞു. 8എല്ലാവരും ഒരേ സമ
യത്തു പറഞ്ഞു, “യഹോവ അരുളിച്ചെയ്യുന്ന
തെല്ലാം ഞങ്ങൾ അനുസരിക്കാം.”

അനന്തരം മോശെ മലമുകളിൽ ദൈവത്തി
ന്റെയടുത്തേക്കു മടങ്ങി. ജനങ്ങൾ അവനെ
അനുസരിക്കുമെന്ന് മോശെ ദൈവത്തോടു പറ
ഞ്ഞു. 9യഹോവ മോശെയോടു പറഞ്ഞു,
“ഞാൻ തിങ്ങിയ മേഘത്തിൽ കയറി നിന്റെ
യടുത്തേക്കു വരും. ഞാൻ നിന്നോടു സംസാ
രിക്കും. ഞാൻ നിന്നോടു സംസാരിക്കുന്നത്
ജനങ്ങളെല്ലാം കേൾക്കും. നീ അവരോടു പറയു
ന്നതൊക്കെ അവർ എപ്പോഴും വിശ്വസിക്കുന്ന
തിനു വേണ്ടിയാണ് ഞാനിങ്ങനെ ചെയ്യുന്നത്.”

അപ്പോൾ, ജനങ്ങൾ പറഞ്ഞ കാര്യങ്ങളെല്ലാം
മോശെ ദൈവത്തോടു പറഞ്ഞു.

10യഹോവ മോശെയോടു പറഞ്ഞു, “ഇന്നും
നാളെയും നീ ജനങ്ങളെ ഒരു പ്രത്യേക യോഗ
ത്തിനായി ഒരുക്കണം. ജനങ്ങൾ അവരുടെ
വസ്ത്രങ്ങൾ കഴുകുകയും 11മൂന്നാം ദിവസം
എനിക്കായി തയ്യാറായിരിക്കുകയും വേണം.
മൂന്നാം ദിവസം, യഹോവ സീനായിമലയിലേ
ക്കിറങ്ങിവരും. ജനങ്ങളെല്ലാവരും എന്നെ കാണു
കയും ചെയ്യും. 12-13പക്ഷേ, മലയുടെ അടുത്തു
നിന്നും വളരെ അകന്നു നിൽക്കാൻ നീ ജനങ്ങ
ളോടു പറയണം. ഒരു വരവരച്ച് ആരും അതു
മുറിച്ച് കടക്കാതെ നോക്കണം. മലയെ സ്പ
ർശിക്കുന്ന മനുഷ്യനോ മൃഗമോ കൊല്ലപ്പെടും.
അവൻ പാറകളാലോ അമ്പിനാലോ കൊല്ല
പ്പെടും. എന്നാൽ അവനെ തൊടാനാരെയും
അനുവദിക്കരുത്. കാഹളം മുഴങ്ങുംവരെ ജന
ങ്ങൾ കാത്തിരിക്കണം. അപ്പോൾ മാത്രമേ അവ
ർക്ക് മല കയറാനാവൂ.”

14അതിനാൽ മോശെ മലയിറങ്ങി ജനങ്ങൾ
ക്കിടയിലേക്കു ചെന്നു. മോശെ അവരെ ഒരു
പ്രത്യേക യോഗത്തിന് തയ്യാറാക്കുകയും അവർ
തങ്ങളുടെ വസ്ത്രങ്ങൾ കഴുകുകയും ചെയ്തു.

15മോശെ ജനത്തോടു പറഞ്ഞു, “ദൈവവു
മായി മൂന്നു ദിവസങ്ങൾക്കുള്ളിൽ ഒരു യോഗ
ത്തിനു തയ്യാറാവുക. ആ സമയം വരെ പുരു
ഷന്മാർ സ്ത്രീകളെ സ്പർശിക്കരുത്.”

16മൂന്നാം ദിവസം പ്രഭാതത്തിൽ തിങ്ങിയ
ഒരു മേഘം മലയിലേക്കിറങ്ങി വന്നു. ഇടിയും
മിന്നലും വലിയൊരു കാഹളശബ്ദവും അവി
ടെയുണ്ടായി. പാളയത്തിലുണ്ടായിരുന്നവരെ
ല്ലാം ഭയന്നു. 17അനന്തരം മോശെ ദൈവത്തിനു

കാണാനായി ജനങ്ങളെ മലയടിവാരത്തി
ലേക്കു കൊണ്ടുപോയി. 18സീനായിപർവ്വതം
പുക കൊണ്ടു മൂടപ്പെട്ടിരുന്നു. ഒരു തീച്ചൂളയിൽ
നിന്നെന്നപോലെ മലയിൽനിന്നും പുക ഉയ
ർന്നു. യഹോവ അഗ്നിയിൽ മലയിലേക്കി
റങ്ങി വന്നതാണിതിനു കാരണം. കൂടാതെ മല
യാകെ കുലുങ്ങാനും തുടങ്ങി. 19കാഹളത്തിൽ
നിന്നുള്ള ശബ്ദം കൂടുതൽ ഉച്ചത്തിൽ മുഴങ്ങി.
എല്ലായ്പ്പോഴും മോശെ ദൈവത്തോടു സംസാ
രിച്ചു. ഇടിമുഴക്കം പോലൊരു ശബ്ദത്തിൽ
ദൈവം അവനു മറുപടിയും നൽകി.

20അങ്ങനെ യഹോവ സീനായി പർവ്വതത്തി
ലേക്ക് ഇറങ്ങിവന്നു. യഹോവ സ്വർഗ്ഗത്തിൽ
നിന്നും മലമുകളിലേക്കിറങ്ങി വന്നു. അനന്തരം
യഹോവ മോശെയെ തന്നോടൊപ്പം മലയി
ലേക്കു വരാൻ ക്ഷണിച്ചു. അതിനാൽ മോശെ
മലമുകളിലേക്കു കയറി. 21യഹോവ മോശെ
യോടു പറഞ്ഞു, "താഴേക്കു ചെന്ന് ജനങ്ങളോടു
എന്റെ അടുത്തേക്കു വരികയോ എന്നെ
നോക്കുകയോ ചെയ്യരുതെന്ന് പറയുക. അവ
രിതു ചെയ്താൽ അനവധിപേർ മരിക്കും.
22എന്റെയടുത്തേക്കു വരുന്ന പുരോഹിത
ന്മാരോടും ഈ പ്രത്യേകസമാഗമത്തിനായി
തയ്യാറെടുക്കുവാൻ പറയുക. അവരങ്ങനെ
ചെയ്തില്ലെങ്കിൽ ഞാനവരെ ശിക്ഷിക്കും."

23മോശെ യഹോവയോടു പറഞ്ഞു, "പക്ഷേ
ജനങ്ങൾക്ക് മലമുകളിലേക്കു വരാനാവില്ല. ഒരു
വര വരയ്ക്കുവാനും അതു മുറിച്ചു കടന്നു
ആരും വിശുദ്ധഭൂമിയിലേക്കു വരരുതെന്നും
അങ്ങു തന്നെയാണല്ലോ പറഞ്ഞത്."

24യഹോവ അവനോടു പറഞ്ഞു, "ആളുകൾ
ക്കിടയിലേക്കിറങ്ങിച്ചെല്ലുക. അഹരോനെയും
കൂട്ടി മടങ്ങിവരിക. പക്ഷേ എന്റെ അടു
ത്തേക്കു വരാൻ പുരോഹിതന്മാരെയോ ജനങ്ങ
ളെയോ അനുവദിക്കാതിരിക്കുക. അവർ
അധികം അടുത്തുവന്നാൽ ഞാൻ അവരെ
ശിക്ഷിക്കും."

25അതിനാൽ മോശെ താഴേക്കിറങ്ങിച്ചെന്ന്
ജനങ്ങളോട് ഇതെല്ലാം പറഞ്ഞു.

### പത്തു കല്പനകൾ

20 അനന്തരം ദൈവം പറഞ്ഞു, 2"നിങ്ങളടി
മകളായിരുന്ന ഈജിപ്തിൽനിന്ന് നിങ്ങ
ളെ മോചിപ്പിച്ച നിങ്ങളുടെ ദൈവമായ
യഹോവ ഞാനാകുന്നു. അതിനാൽ ഈ കല്പന
കൾ നിങ്ങളനുസരിക്കണം:

3"എന്നെ അല്ലാതെ മറ്റു ദൈവങ്ങളെ
യൊന്നും നിങ്ങൾ ആരാധിക്കരുത്.

4"ഒരു വിഗ്രഹവും നിങ്ങൾ ഉണ്ടാക്കരുത്.
ആകാശത്തിലോ ഭൂമിയിലെ ജലത്തിന്റെ
ആഴങ്ങളിലോ ഉള്ള ഒന്നിന്റെയും പ്രതിമയു
ണ്ടാക്കുകയോ രൂപം മെനയുകയോ ചെയ്യ
രുത്. 5ഒരു തരത്തിലുള്ള വിഗ്രഹത്തെയും
ആരാധിക്കുകയോ ശുശ്രൂഷിക്കുകയോ
ചെയ്യാൻ പാടില്ല. എന്തെന്നോ? നിങ്ങളുടെ
ദൈവമായ യഹോവ ഞാനാകുന്നു. മറ്റു
ദൈവങ്ങളെ എന്റെ ജനത ആരാധിക്കു
ന്നത് ഞാൻ വെറുക്കുന്നു. എനിക്കെതിരെ
പാപം ചെയ്യുന്നവർ എന്റെ ശത്രുക്കളാകും.
അവരെ ഞാൻ ശിക്ഷിക്കുകയും ചെയ്യും.
അവരുടെ മക്കളും കൊച്ചുമക്കളും മാത്രമല്ല
അവരുടെ മക്കൾ പോലും ശിക്ഷിക്കപ്പെടാം.
6പക്ഷേ എന്റെ കല്പനകൾ അനുസരിക്കു
കയും എന്നെ സ്നേഹിക്കുകയും ചെയ്യുന്ന
വരോട് ഞാൻ കരുണകാട്ടും. അവരുടെ
ആയിരക്കണക്കിന് തലമുറകളോടു ഞാൻ
കരുണാമയനായിരിക്കും!

7"നിങ്ങളുടെ ദൈവമായ യഹോവയുടെ
നാമം നിങ്ങളൊരിക്കലും തെറ്റായ മാർഗ്ഗ
ത്തിൽ ഉപയോഗിക്കരുത്. ആ നാമം തെറ്റായ
രീതിയിൽ ഉപയോഗിക്കുന്നവൻ അപരാധി
യാകും. യഹോവ അവനെ നിഷ്കളങ്കനാ
ക്കുകയില്ല.

8"ശബ്ബത്ത് ഒരു വിശേഷദിവസമായി
ത്തന്നെ നിങ്ങൾ കാണണം. 9ആഴ്ചയിൽ
ആറു ദിവസം ജോലി ചെയ്യുക. 10പക്ഷേ
ഏഴാം ദിവസം നിങ്ങളുടെ ദൈവമായ
യഹോവയെ ആദരിക്കുന്നതിനുള്ള വിശ്രമ
ദിനമാണ്. അന്ന് ആരും ജോലി ചെയ്യരുത്.
നിങ്ങൾ മാത്രമല്ല, നിങ്ങളുടെ പുത്രന്മാരും
പുത്രിമാരും അടിമസ്ത്രീകളും പുരുഷന്മാ
രുമൊന്നും അന്ന് ഒരു പണിയുമെടുക്കരുത്.
നിങ്ങളുടെ മൃഗങ്ങളും നിങ്ങളുടെ നഗരങ്ങ
ളിൽ താമസിക്കുന്ന അന്യദേശക്കാരും അന്നു
ജോലി ചെയ്യരുത്! 11എന്തെന്നാൽ, ആറു
ദിവസം ജോലി ചെയ്ത് യഹോവ ആകാശ
വും ഭൂമിയും സമുദ്രവും അവയിലുള്ളവയും
സൃഷ്ടിച്ചു. ഏഴാം ദിവസം ദൈവം വിശ്ര
മിച്ചു. അങ്ങനെ, വിശ്രമത്തിന്റെ ദിവസ
മായ ശബ്ബത്തിനെ യഹോവ അനുഗ്രഹിച്ചു.
യഹോവ ആ ദിവസത്തെ വളരെ പ്രത്യേക
തയുള്ളതാക്കി.

12"നിങ്ങൾ നിങ്ങളുടെ പിതാവിനെയും
മാതാവിനെയും ആദരിക്കുക. അങ്ങനെ
ചെയ്താൽ നിങ്ങളുടെ ദൈവമായ
യഹോവ നിങ്ങൾക്ക് തരുന്ന ഭൂമിയിൽ ഒരു
സമ്പൂർണ്ണ ജീവിതം നിങ്ങൾക്കുണ്ടാവും.

13"നിങ്ങൾ ആരെയും കൊല്ലരുത്.

14"നിങ്ങൾ വ്യഭിചരിക്കരുത്.

15"നിങ്ങൾ ഒന്നും മോഷ്ടിക്കരുത്.

16"നിങ്ങളൊരിക്കലും മറ്റുള്ളവരെപ്പറ്റി
നുണ പറയരുത്.

17"അയൽക്കാരന്റെ വീട് നിങ്ങൾ മോഹി
ക്കരുത്. അവന്റെ ഭാര്യയെ നിങ്ങൾ മോഹി
ക്കരുത്. അവന്റെ ആണടിമകളെയും പെണ്ണ
ടിമകളെയും നിങ്ങൾ മോഹിക്കരുത്. അവ
ന്റെ കന്നുകാലികളെയോ കഴുതകളെയോ
നിങ്ങൾ മോഹിക്കരുത്. മറ്റൊരാളുടെ ഒരു
വസ്തുവും നിങ്ങൾ മോഹിക്കരുത്!"

### ജനങ്ങൾക്ക് ദൈവഭയം

18ഈ സമയത്ത് താഴ്വരയിലായിരുന്ന ജന
ങ്ങൾ മലമുകളിൽ ഇടിമുഴക്കം കേൾക്കുകയും
മിന്നൽപ്പിണരുകൾ കാണുകയും ചെയ്തു. മല
യിൽനിന്നും പുക ഉയരുന്നത് അവർ കണ്ടു.
അവർ പേടിച്ചിരുന്നു. അവർ ഭയന്നു വിറച്ചു.
അവർ മലയിൽനിന്നും വളരെ മാറി നിന്ന്
നിരീക്ഷിച്ചു. 19അനന്തരം ജനങ്ങൾ മോശെ
യോടു പറഞ്ഞു, "അങ്ങയ്ക്കു ഞങ്ങളോടു
സംസാരിക്കണമെങ്കിൽ ഞങ്ങൾ ശ്രവിക്കാം.
പക്ഷേ ദൈവം ഞങ്ങളോടു സംസാരിക്കാൻ
അനുവദിക്കരുത്. അങ്ങനെയുണ്ടായാൽ
ഞങ്ങൾ മരിക്കും."

20അപ്പോൾ മോശെ ജനങ്ങളോടു പറഞ്ഞു,
"ഭയപ്പെടരുത്! നിങ്ങളെ പരീക്ഷിക്കാൻ

യഹോവ വന്നിരിക്കുന്നു. നിങ്ങൾ പാപം
ചെയ്യാതിരിക്കുന്നതിന് ദൈവത്തെ ആദരിക്ക
ണമെന്ന് അവൻ ആഗ്രഹിക്കുന്നു."
21മോശെ, ദൈവമിരുന്ന കാർമേഘത്തിനടു
ത്തേക്കു പോയപ്പോൾ ജനം മലയിൽനിന്നും
അകന്നു നിന്നു. 22അപ്പോൾ യഹോവ മോശെ
യെ ഈ കാര്യങ്ങൾ യിസ്രായേൽജനതയോടു
പറയാൻ നിയോഗിച്ചു, "ഞാൻ സ്വർഗ്ഗത്തിൽ
നിന്നും നിങ്ങളോടു സംസാരിക്കുന്നത് നിങ്ങൾ
കണ്ടു. 23അതിനാൽ നിങ്ങൾ എന്നോടു മത്സരി
ക്കാൻ സ്വർണ്ണം കൊണ്ടോ വെള്ളികൊണ്ടോ
യാതൊരു വിഗ്രഹങ്ങളും ഉണ്ടാക്കരുത്. വ്യാജ
ദൈവങ്ങളെ നിങ്ങൾ ഉണ്ടാക്കരുത്.
24"എനിക്കായി ഒരു പ്രത്യേക യാഗപീഠം
ഉണ്ടാക്കുക. മണ്ണ് ഉപയോഗിച്ചു വേണം അതു
ണ്ടാക്കാൻ. ഹോമയാഗങ്ങളും സമാധാനബ
ലികളും ആ യാഗപീഠത്തിൽ അർപ്പിക്കുക.
കൂടാതെ നിന്റെ കുഞ്ഞാടുകളെയും കന്നുകാ
ലികളെയും ഉപയോഗിക്കുക. എന്നെ ഓർമ്മി
ക്കാൻ ഞാൻ പറയുന്നിടങ്ങളിലെല്ലാം നിങ്ങൾ
ഇത് ഉണ്ടാക്കണം. അപ്പോൾ ഞാൻ വന്ന്
നിങ്ങളെ അനുഗ്രഹിക്കും. 25കല്ലുപയോഗി
ച്ചാണ് യാഗപീഠം ഉണ്ടാക്കുന്നതെങ്കിൽ ഇരു
മ്പായുധംകൊണ്ട് വെട്ടിയെടുത്ത കല്ല് ഉപയോ
ഗിക്കരുത്. അങ്ങനെ ചെയ്താൽ ഞാൻ ആ
യാഗപീഠം സ്വീകരിക്കില്ല. 26യാഗപീഠത്തി
ലേക്കു കയറാൻ പടവുകളുണ്ടാക്കരുത്. പടവു
കളുണ്ടാക്കിയാൽ, മുകളിൽ ബലിപീഠത്തി
ലേക്കാരെങ്കിലും നോക്കുമ്പോൾ അവർ നിങ്ങ
ളുടെ നഗ്നത കാണും."

## മറ്റു നിയമങ്ങളും കല്പനകളും

21 അനന്തരം ദൈവം മോശെയോടു പറ
ഞ്ഞു, "നീ ജനങ്ങൾക്കു പറഞ്ഞു കൊടു
ക്കേണ്ട മറ്റു നിയമങ്ങൾ ഇനി പറയുന്നു:
2"നിങ്ങൾ ഒരു എബ്രായ അടിമയെ
വാങ്ങിയാൽ ആ അടിമ ആറു വർഷത്തേക്കേ
നിങ്ങളെ സേവിക്കൂ. ആറു വർഷങ്ങൾക്കു
ശേഷം അവൻ സ്വതന്ത്രനാകും. അവൻ പ്രതി
ഫലമൊന്നും നൽകുകയില്ല. 3നിങ്ങളുടെ
അടിമയാകുമ്പോൾ അയാൾ അവിവാഹിതനാ
ണെങ്കിൽ അയാൾ സ്വതന്ത്രനായി പോകു
മ്പോൾ അങ്ങനെ തന്നെ പോകട്ടെ. എന്നാൽ
നിങ്ങളുടെ അടിമയാകുമ്പോൾ അയാൾ
വിവാഹിതനാണെങ്കിൽ ഭാര്യയോടുകൂടി
ത്തന്നെ അവൻ സ്വതന്ത്രനാകട്ടെ. 4അവിവാ
ഹിതനായ അടിമയ്ക്ക് യജമാനൻ ഒരു ഭാര്യയെ
നൽകുകയും ആ ഭാര്യ പുത്രന്മാർക്കോ പുത്രി
മാർക്കോ ജന്മം നൽകുകയും ചെയ്താൽ
അവളും അവളുടെ കുട്ടികളും യജമാനന്റേ
തായിരിക്കും. നിശ്ചിതവർഷങ്ങൾക്കു ശേഷം
അടിമ സ്വതന്ത്രനായിത്തീരും.
5"എന്നാൽ അടിമയ്ക്ക് ഇനിയും യജമാന
നോടൊത്തുതന്നെ തുടരാമെന്നു തീരുമാനി
ക്കാം. 'ഞാൻ എന്റെ യജമാനനെ സ്നേഹി
ക്കുന്നു. ഞാനെന്റെ ഭാര്യയെയും കുട്ടികളെയും
സ്നേഹിക്കുന്നു, ഞാൻ സ്വതന്ത്രനായിപ്പോ
വില്ല- ഞാൻ ഇവിടെ തങ്ങും.' എന്ന് അയാൾ
പറയണമെന്നു മാത്രം. 6അങ്ങനെ സംഭവിച്ചാൽ
യജമാനൻ അടിമയെ ദൈവത്തിനു മുമ്പിൽ
കൊണ്ടുവരും. യജമാനൻ അവനെ ഒരു വാതി
ലിലേക്കോ കട്ടിളക്കാലിലേക്കോ കൊണ്ടു വര
ണം. എന്നിട്ട് യജമാനൻ അടിമയുടെ ചെവി
ഒരു മൂർച്ചയുള്ള ഉപകരണം കൊണ്ട് തുളയ്ക്ക
ണം. അപ്പോൾ അടിമ ആ യജമാനനെ തന്റെ
ജീവിതകാലം മുഴുവൻ സേവിക്കും.
7"ഒരുവൻ തന്റെ പുത്രിയെ അടിമയായി
വിൽക്കാൻ തീരുമാനിച്ചേക്കാം. അങ്ങനെ സംഭ
വിച്ചാൽ അവളെ സ്വതന്ത്രയാക്കുന്നതിനുള്ള
ചട്ടങ്ങൾ ഒരു ആണടിമയെ സ്വതന്ത്രനാക്കുന്ന
ചട്ടങ്ങൾ പോലെയല്ല. 8യജമാനൻ ആ അടിമ
പ്പെണ്ണിൽ സന്തുഷ്ടനായില്ലെങ്കിൽ അയാൾക്ക്
അവളെ അവളുടെ പിതാവിനു തന്നെ തിരിച്ചു
വിൽക്കാം. അവളെ വിവാഹം കഴിക്കാമെന്ന്
യജമാനൻ വാഗ്ദാനം ചെയ്തിട്ടുണ്ടെങ്കിൽ
അവളെ മറ്റുള്ളവർക്കു വിൽക്കാനുള്ള അവകാ
ശം അയാൾക്ക് നഷ്ടപ്പെടും. 9അടിമപ്പെണ്ണിനെ
തന്റെ പുത്രനെക്കൊണ്ടു വിവാഹം കഴിപ്പിക്കാ
മെന്ന് യജമാനൻ വാഗ്ദാനം ചെയ്തിട്ടുണ്ടെ
ങ്കിൽ അവളെ ഒരടിമയെപ്പോലെ കരുതരുത്.
ഒരു മകളെപ്പോലെ തന്നെ കരുതണം.
10"യജമാനൻ മറ്റൊരു സ്ത്രീയെ വിവാഹം
ചെയ്താൽ ആദ്യഭാര്യക്ക് വസ്ത്രവും ഭക്ഷ
ണവും ഒട്ടും കുറയ്ക്കരുത്. വിവാഹത്തിലൂടെ
അവൾക്കവകാശപ്പെട്ടതൊക്കെ അവൾക്ക് തുട
ർന്നും കൊടുക്കണം. 11അയാൾ അവൾക്കു
വേണ്ടി ഈ മൂന്നു കാര്യങ്ങൾ ചെയ്യണം. അയാ
ളങ്ങനെ ചെയ്തില്ലെങ്കിൽ അവൾ ചിലവൊ
ന്നും കൂടാതെ സ്വതന്ത്രയാകും. അവൾക്ക് അയാ
ളോടു യാതൊരു സാമ്പത്തിക ബാദ്ധ്യതയു
മില്ല.
12"ഒരാൾ ആരെയെങ്കിലും അടിച്ചു കൊ
ന്നാൽ അയാളെയും കൊല്ലണം. 13എന്നാൽ
അതൊരപകടമരണമായിരിക്കുകയും കൊല്ലു
വാനയാൾ ആലോചിക്കാതിരിക്കുകയും ചെ
യ്താൽ ദൈവമാണതു സംഭവിപ്പിച്ചതെന്നു
കരുതുക. സുരക്ഷയ്ക്കുവേണ്ടി ജനങ്ങൾക്കു
പ്രാപിക്കാവുന്ന ചില പ്രത്യേക സ്ഥലങ്ങൾ
ഞാൻ തെരഞ്ഞെടുക്കും. അതിനാൽ അയാൾക്ക്
അതിലൊരുസ്ഥലത്തേക്ക് ഓടിപ്പോകാം.
14പക്ഷേ ഒരാൾ കോപം നിമിത്തമോ വെറുപ്പു
നിമിത്തമോ മറ്റൊരാളെ കരുതിക്കൂട്ടി വധി
ക്കാൻ പദ്ധതിയിട്ടാൽ കൊലയാളി ശിക്ഷിക്ക
പ്പെടണം. അവനെ എന്റെ യാഗപീഠത്തിന
ടുത്തുനിന്നും കൊണ്ടുപോയി വധിക്കണം.
15"തന്റെ അപ്പനെയോ അമ്മയെയോ തല്ലു
ന്നവനും വധിക്കപ്പെടണം.
16"ഒരുവൻ മറ്റൊരാളെ മോഷ്ടിച്ചെടുത്ത്
അടിമയായി വിൽക്കുകയോ സ്വന്തം അടിമയാ
ക്കുകയോ ചെയ്താൽ അയാൾ വധിക്കപ്പെ
ടണം.
17"മാതാപിതാക്കളെ ശപിക്കുന്നവനും
വധിക്കപ്പെടണം.
18"രണ്ടു പേർ തമ്മിൽ തർക്കമുണ്ടായാൽ ഒരു
വൻ മറ്റവനെ കല്ലുകൊണ്ടോ മുഷ്ടികൊണ്ടോ
ഇടിച്ചാൽ നിങ്ങൾ അയാളെ എങ്ങനെ ശിക്ഷി
ക്കും? മുറിവേറ്റയാൾ കൊല്ലപ്പെട്ടില്ലെങ്കിൽ മുറി
വേല്പിച്ചവനെ വധിക്കേണ്ടതില്ല. 19മുറിവേറ്റ
യാൾ രോഗശയ്യയിലായാൽ മുറിവേല്പിച്ചവൻ
അയാൾക്കു താങ്ങായിരിക്കണം. അയാളുടെ
സമയം നഷ്ടപ്പെടുന്നതിന് മറ്റവൻ നഷ്ടപരി
ഹാരം നൽകണം. അയാൾക്ക് പൂർണ്ണമായും
സുഖപ്പെടുംവരെ ഇങ്ങനെ ചെയ്യണം.
20"ചിലർ ചിലപ്പോൾ തങ്ങളുടെ ആണ് അടി
മകളെയോ പെണ് അടിമകളെയോ മർദ്ദിച്ചെ
ന്നുവരാം. അടികൊണ്ട് അടിമ മരിച്ചുവെങ്കിൽ
കൊലയാളി ശിക്ഷിക്കപ്പെടണം. 21പക്ഷേ

അടിമ മരിക്കാതിരിക്കുകയും കുറേ കാലത്തിനു
ശേഷം അയാൾ സുഖം പ്രാപിക്കുകയും ചെ
യ്താൽ മർദ്ദകൻ ശിക്ഷിക്കപ്പെടരുത്. എന്തു
കൊണ്ടെന്നാൽ യജമാനൻ അടിമയെ പണം
കൊടുത്തു വാങ്ങിയതിനാൽ അത് അയാളുടെ
സ്വന്തമാണ്. 22“രണ്ടു പുരുഷന്മാർ തമ്മിൽ
ഏറ്റുമുട്ടുന്നതിനിടയ്ക്ക് അവർ ഒരു ഗർഭിണി
യെ മുറിവേല്പിച്ചു എന്നുവരാം. അത് അവൾ
മാസം തികയാതെ പ്രസവിക്കാൻ കാരണമാ
യേക്കാം. അവൾക്ക് കാര്യമായ പീഡ ഏറ്റിട്ടില്ലെ
ങ്കിൽ അവളെ മുറിവേല്പിച്ചവൻ ചെറിയൊരു
പിഴ ഒടുക്കണം. അയാൾ എത്ര കൊടുക്കണ
മെന്ന് അവളുടെ ഭർത്താവ് നിശ്ചയിക്കും.
അതിനയാളെ ന്യായാധിപൻ സഹായിക്കും.
23എന്നാൽ അവൾക്ക് നല്ല മുറിവ് ഏറ്റിട്ടുണ്ടെ
ങ്കിൽ അവളെ ഉപദ്രവിച്ചവൻ ശിക്ഷിക്കപ്പെ
ടണം. ഒരാൾ കൊല്ലപ്പെട്ടാൽ കൊന്നവൻ വധി
ക്കപ്പെടണം. ഒരു ജീവനു പകരം മറ്റൊരു ജീവൻ,
24കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല്,
കൈയ്ക്കു പകരം കൈ, കാലിനു പകരം കാല്,
25പൊള്ളലിനു പകരം പൊള്ളൽ, മുറി വിനു
പകരം മുറിവ്, അടിക്ക് പകരം അടി
എന്നിങ്ങനെയായിരിക്കണം ശിക്ഷ.

26“ഒരാൾ ഒരടിമയുടെ കണ്ണിൽ അടിച്ചു ക്ഷത
മേല്പിച്ചാൽ അടിമ സ്വതന്ത്രനാകും. അവന്റെ
കണ്ണ് അവന്റെ സ്വാതന്ത്ര്യത്തിന്റെ വിലയാ
യിരിക്കും. അടിമ ആണായാലും പെണ്ണായാലും
ഇങ്ങനെ തന്നെ. 27യജമാനൻ അടിമയുടെ
വായിൽ തല്ലി അവന്റെ പല്ലു കൊഴിച്ചാൽ
അടിമ സ്വതന്ത്രനാകും. അവന്റെ പല്ലായി
രിക്കും അവന്റെ സ്വാതന്ത്ര്യത്തിന്റെ വില.
അടിമ പെണ്ണായാലും ആണായാലും അങ്ങനെ
തന്നെ.

28“ഒരു കാള ഒരു പുരുഷനെയോ സ്ത്രീ
യെയോ കൊന്നാൽ നിങ്ങൾ അതിനെ കല്ലെറി
ഞ്ഞു കൊല്ലണം. ആ കാളയെ നിങ്ങൾ തിന്ന
രുത്. എന്നാൽ കാളയുടെ ഉടമ കുറ്റക്കാരനായി
രിക്കുകയില്ല. 29എന്നാൽ കാളയ്ക്ക് ആളുകളെ
ആക്രമിക്കുന്നത് ശീലമായിരിക്കുകയും അതി
ന്റെ പേരിൽ ഉടമയ്ക്ക് താക്കീതു നൽകുകയും
ചെയ്തിട്ടുണ്ടെങ്കിൽ ഉടമ കുറ്റക്കാരൻ തന്നെ.
എന്തുകൊണ്ടെന്നാൽ അയാൾ കാളയെ അതി
ന്റെ സ്ഥലത്ത് കെട്ടിയിട്ടില്ല. അതിനാൽ കാള
കെട്ടഴിഞ്ഞു നടന്ന് ആരെയെങ്കിലും കൊന്നാൽ
ഉടമയായിരിക്കും കുറ്റക്കാരൻ. നിങ്ങൾ കാളയെ
കല്ലെറിഞ്ഞു കൊല്ലുന്നതോടൊപ്പം തന്നെ
ഉടമയേയും വധിക്കണം. 30എന്നാൽ മരിച്ചയാ
ളുടെ വീട്ടുകാർ പണം സ്വീകരിച്ചുവെന്നു
വരാം. അങ്ങനെയെങ്കിൽ കാളയുടെ ഉടമ വധി
ക്കപ്പെടേണ്ടതില്ല. പക്ഷേ ന്യായാധിപൻ വിധി
ക്കുന്നയത്ര പണം അയാൾ നൽകണം.

31“കാള ഒരുവന്റെ പുത്രനെയോ പുത്രി
യെയോ കൊന്നാലും ഇതേ നിയമം പാലിക്ക
പ്പെടണം. 32കാള ഒരടിമയെയാണ് കൊല്ലുന്ന
തെങ്കിൽ കാളയുടെ ഉടമ അടിമയുടെ യജമാ
നന് മുപ്പതു വെള്ളിക്കാശ്* കൊടുക്കണം. കാള
കൊല്ലപ്പെടുകയും വേണം. അടിമ ആണാ
യാലും പെണ്ണായാലും ഇതു തന്നെ നിയമം.

33“ഒരുവൻ ഒരു കിണർ മൂടാതെയിടുകയോ
കിണറിന്റെ മൂടി എടുത്തു മാറ്റുകയോ ചെയ്യു
ന്നതുകൊണ്ട് ഒരു മൃഗം അതിൽ വന്നു വീണാൽ
കിണറിന്റെ ഉടമയായിരിക്കും ഉത്തരവാദി.
34അയാൾ മൃഗത്തിന്റെ വില നൽകണം. പക്ഷേ
പണം കൊടുത്തു കഴിഞ്ഞാൽ ചത്ത മൃഗത്തെ
അയാൾക്കെടുക്കാം.

35“ഒരാളുടെ കാള മറ്റൊരാളുടെ കാളയെ കൊ
ന്നാൽ ജീവിച്ചിരിക്കുന്ന കാളയെ അവർക്കു
വിൽക്കാം. വിറ്റ കാളയുടെ വിലയുടെ പകുതി
ഇരുവരും പങ്കുവയ്ക്കണം. കൂടാതെ ചത്ത കാള
യുടെ പകുതി വീതവും ഇരുവർക്കും ലഭിക്കും.
36എന്നാൽ മുമ്പ് ആ കാള മറ്റു മൃഗങ്ങളെ ഉപ
ദ്രവിച്ചിട്ടുണ്ടെങ്കിൽ ആ കാളയുടെ ഉടമ തീർച്ച
യായും തെറ്റുകാരനാണ്. ആ കാള മറ്റൊരു
കാളയെ കൊന്നാൽ ഉടമ അതിനെ അഴിച്ചുവിട്ട
തിന്റെ പേരിൽ കുറ്റക്കാരനാകും. അയാൾ കാള
യ്ക്കു പകരം കാളയെ നൽകണം. തന്റെ കാള
യെ അയാൾ ചത്ത കാളയ്ക്കു പകരം നൽ
കണം. പക്ഷേ ചത്ത മൃഗത്തെ അയാൾക്കു
കൈവശം വെയ്ക്കാം.

22 “ഒരു കാളയെയോ കുഞ്ഞാടിനെയോ
മോഷ്ടിക്കുന്നവനെ നിങ്ങൾ എങ്ങനെ
ശിക്ഷിക്കും? അയാൾ അതിനെ കൊല്ലുകയോ
വിൽക്കുകയോ ചെയ്താൽ അതിനെ മടക്കി
ക്കൊടുക്കാൻ അയാൾക്കാവില്ല. അതിനാൽ
താൻ മോഷ്ടിച്ച ഒരു കാളയ്ക്കു പകരം അഞ്ചു
കാളകളെ നൽകണം. അഥവാ മോഷ്ടിച്ച ഒരു
കുഞ്ഞാടിനു പകരം നാലു കുഞ്ഞാടുകളെ നൽ
കണം. മോഷണത്തിന് അയാൾ നഷ്ടപരി
ഹാരം നൽകിയേ പറ്റൂ. 2-4അവന് ഒന്നുമില്ലെ
ങ്കിൽ അവനെത്തന്നെ അടിമയായി വിൽ
ക്കണം. അവൻ മോഷ്ടിച്ച മൃഗങ്ങൾ അപ്പോഴും
അവന്റെ പക്കലുണ്ടെന്നു നിങ്ങൾ കണ്ടെത്തി
യാൽ അവൻ താൻ മോഷ്ടിച്ച ഓരോ മൃഗ
ത്തിനും പകരമായി ഈരണ്ടു മൃഗങ്ങളെ ഉടമ
യ്ക്കു നൽകണം. മൃഗം കാളയാണോ കഴുത
യാണോ കുഞ്ഞാടാണോ എന്നതു പ്രശ്നമല്ല.
“ഒരു കള്ളൻ രാത്രിയിൽ ഭവനഭേദനം നട
ത്താൻ ശ്രമിക്കുന്നതുകണ്ട് ആരെങ്കിലും അവ
നെ വധിച്ചാൽ ആ കൊലപാതകത്തിലാരും
കുറ്റവാളിയായിരിക്കില്ല. എന്നാൽ ആ കൊല
പാതകം പകലാണു നടക്കുന്നതെങ്കിൽ കൊന്ന
യാൾ കുറ്റവാളി തന്നെ.

5“ഒരാൾ തന്റെ വയലിലോ മുന്തിരിത്തോട്ട
ത്തിലോ തീയിട്ടാൽ ആ തീ തന്റെ അയൽക്കാ
രന്റെ വയലിലേക്കോ മുന്തിരിത്തോട്ടത്തി
ലേക്കോ പടർന്നുപിടിച്ചാൽ അയാൾ തന്റെ
ഏറ്റവും നല്ല വിളവ് അയൽക്കാരന് നഷ്ടപ
രിഹാരമായി നൽകണം.

6“ഒരുവൻ തന്റെ വയലിലെ മുൾപ്പടർപ്പിനു
തീവയ്ക്കുകയും ആ തീ അയൽക്കാരന്റെ വയ
ലിലേക്കു പടർന്നു പിടിക്കുകയും ചെയ്താൽ
തീ വെച്ചവൻ നഷ്ടപരിഹാരം നൽകണം.

7“ഒരാൾ തന്റെ അയൽക്കാരനോടു തന്റെ
പണമോ സാധനങ്ങളോ സൂക്ഷിക്കണമെന്ന്
ആവശ്യപ്പെടാം. അയൽക്കാരന്റെ വീട്ടിൽ
നിന്ന് ആ പണമോ സാധനങ്ങളോ മോഷ്ടിക്ക
പ്പെട്ടാൽ നിങ്ങൾ എന്തു ചെയ്യണം? നിങ്ങൾ
കള്ളനെ കണ്ടുപിടിക്കാൻ ശ്രമിക്കണം. നിങ്ങൾ
കള്ളനെ കണ്ടുപിടിച്ചാൽ കള്ളൻ താൻ
മോഷ്ടിച്ചതിന്റെ ഇരട്ടി പകരം നൽകണം.
8പക്ഷേ നിങ്ങൾക്ക് കള്ളനെ കണ്ടുപിടിക്കാ
നായില്ലെങ്കിൽ വീട്ടുടമ കുറ്റക്കാരനാണോ
എന്ന് ദൈവം വിധിക്കും. വീട്ടുടമ ദൈവസമ
ക്ഷത്തു ചെല്ലുകയും അയാൾ കള്ളനാണോ
എന്ന് ദൈവം വിധിക്കുകയും ചെയ്യും.

9“ഒരു കാളയേയോ കഴുതയേയോ ചെമ്മരി
യാടിനെയോ വസ്ത്രത്തെയോ നഷ്ടപ്പെട്ട

---

**മുപ്പതു വെള്ളിക്കാശ്** പുതിയൊരടിമയുടെ വില.

മറ്റേതെങ്കിലും വസ്തുവിനെയോ ചൊല്ലി
രണ്ടുപേർ തമ്മിൽ തർക്കമുണ്ടാവുകയും ഒരാൾ
‘ഇതെൻെറയാണ്,’ എന്നും മറ്റവൻ ‘അല്ല, ഇതെ
ൻെറയാണ്,’ എന്നും പറയുമ്പോൾ ഇരുവരും
ദൈവസമക്ഷത്തിലേക്കു പോകണം. ആരാണ്
അപരാധിയെന്നു ദൈവം നിശ്ചയിക്കും. അപ
രാധി മറ്റെയാൾക്ക് ആ സാധനത്തിൻെറ വില
യുടെ ഇരട്ടി നൽകണം.

10“ഒരാൾ മറ്റൊരാളുടെ കഴുതയെയോ കാള
യെയോ ആടിനെയോ കുറച്ചുനാൾ സൂക്ഷി
ക്കാൻ സമ്മതിക്കുകയും ആ മൃഗത്തിന് എന്തെ
ങ്കിലും പരിക്കു പറ്റുകയോ അതു ചത്തുപോ
കുകയോ ആരും കാണാതിരിക്കെ അതു മോഷ്ടി
ക്കപ്പെടുകയോ ചെയ്താൽ എന്തുചെയ്യണം?
11താനല്ല മൃഗത്തെ മോഷ്ടിച്ചതെന്ന് അയൽക്കാ
രൻ വിശദീകരിക്കണം. അതു സത്യമാണെങ്കിൽ
താൻ മോഷ്ടിച്ചില്ലെന്ന് അയാൾ യഹോവ
യോടു സത്യം ചെയ്യണം. മൃഗത്തിൻെറ ഉടമ
സ്ഥൻ ആ സത്യം സ്വീകരിക്കണം. ഉടമയ്ക്ക്
അയൽവാസി നഷ്ടപരിഹാരം കൊടുക്കേണ്ട
തുമില്ല. 12പക്ഷേ അയാളാണു മോഷ്ടിച്ചതെ
ങ്കിൽ അയാൾ നഷ്ടപരിഹാരം നൽകിയേ
തീരൂ. 13ആ മൃഗത്തെ ഏതെങ്കിലും കാട്ടുമൃഗ
ങ്ങൾ കൊന്നതാണെങ്കിൽ അയൽവാസി അതി
ൻെറ മൃതദേഹം തെളിവായി കൊണ്ടുവരണം.
കൊല്ലപ്പെട്ട മൃഗത്തിനുള്ള നഷ്ടപരിഹാരം
അയാൾ ഉടമയ്ക്ക് നൽകുകയും വേണ്ട.

14“അയൽവാസിയുടെ കയ്യിൽനിന്നും ഒരാൾ
ഏതെങ്കിലും സാധനം കടം വാങ്ങിക്കൊണ്ടുവ
ന്നാൽ ആ സാധനത്തിൻെറ പൂർണ്ണ ഉത്തരവാ
ദിത്വം അയാൾക്കാണ്. ഒരു മൃഗത്തിനു പരി
ക്കേൽക്കുകയോ അതു ചാകുകയോ ചെയ്താൽ
അയൽക്കാരൻ അതിൻെറ ഉടമയ്ക്കു മൃഗത്തി
ൻെറ നഷ്ടപരിഹാരം നൽകണം. അയൽ
വാസി ഉത്തരവാദിയാകാൻ കാരണം ഉടമ
അപ്പോളവിടെ ഉണ്ടായിരുന്നില്ല എന്നതാണ്.
15പക്ഷേ മൃഗത്തോടൊത്ത് ഉടമയുണ്ടായിരുന്നു
വെങ്കിൽ അയൽവാസി നഷ്ടപരിഹാരം
കൊടുക്കേണ്ടതില്ല. അഥവാ, മൃഗത്തെക്കൊണ്ട്
ജോലി ചെയ്യിക്കുന്നതിന് അയൽക്കാരൻ പ്രതി
ഫലം കൊടുക്കുന്നുണ്ടെങ്കിൽ, മൃഗം ചാകു
കയോ അതിനു പരുക്കേൽക്കുകയോ ചെയ്യു
ന്നെങ്കിൽ അയാൾ നഷ്ടപരിഹാരം കൊടുക്കേ
ണ്ടതില്ല. മൃഗത്തെ ഉപയോഗിക്കുന്നതിന്
അയാൾ കൊടുത്ത പണം തന്നെ മതിയായ
നഷ്ടപരിഹാരമാണ്.

16“ഒരാൾ അവിവാഹിതയായ ഒരു കന്യ
കയെ പ്രേരിപ്പിച്ച് അവളുമായി ലൈംഗികബ
ന്ധത്തിലേർപ്പെട്ടാൽ അയാൾ അവളെ വിവാ
ഹം കഴിക്കണം. അയാൾ അവളുടെ പിതാവിന്
മുഴുവൻ പെൺപണവും കൊടുക്കണം. 17അയാ
ളെ വിവാഹം കഴിക്കാൻ തൻെറ മകളെ
പിതാവ് അനുവദിക്കാതിരുന്നാലും അയാൾ
മുഴുവൻ തുകയും അവൾക്കു കൊടുക്കണം.

18“ആഭിചാരപ്രവൃത്തികൾ ചെയ്യാൻ നിങ്ങൾ
ഒരു സ്ത്രീയെയും അനുവദിക്കരുത്. അവളങ്ങ
നെ ചെയ്താൽ പിന്നെ അവളെ ജീവിച്ചിരി
ക്കാൻ നിങ്ങൾ അനുവദിക്കരുത്.

19“മൃഗങ്ങളുമായി ലൈംഗികബന്ധം പുലർ
ത്തുവാനും നിങ്ങൾ ഒരാളെയും അനുവദിക്ക
രുത്. അങ്ങനെയുണ്ടായാൽ അയാൾ കൊല്ലപ്പെ
ടണം. 20വ്യാജദൈവത്തിനു ബലിയർപ്പിക്കുന്ന
വനെ നശിപ്പിക്കണം. യഹോവയായ ദൈവ
ത്തിനു മാത്രമേ നിങ്ങൾ ബലിയർപ്പിക്കാവൂ.

21“ഈജിപ്തിൽ നിങ്ങൾ മുമ്പ് വിദേശികളാ
യിരുന്നെന്ന കാര്യം ഓർമ്മിക്കുക. അതിനാൽ
നിങ്ങളുടെ നാട്ടിൽ വിദേശിയായിരിക്കുന്ന
ആരെയും നിങ്ങൾ വഞ്ചിക്കുകയോ ഉപദ്രവി
ക്കുകയോ ചെയ്യരുത്.

22“വിധവകളോടോ മാതാപിതാക്കളില്ലാത്ത
കുട്ടികളോടോ നിങ്ങൾ ഒരു ക്രൂരതയും പ്രവ
ർത്തിക്കരുത്. 23ആ വിധവകളോടോ അനാഥ
രോടോ നിങ്ങൾ എന്തെങ്കിലും തെറ്റായതു ചെ
യ്താൽ അവരെന്നെ വിളിച്ചു കരയും. അവ
രുടെ നിലവിളി ഞാൻ കേൾക്കും. 24ഞാൻ
വളരെ കോപിക്കും. നിങ്ങളെ ഞാൻ വാളു
കൊണ്ട് വധിക്കും. അപ്പോൾ നിങ്ങളുടെ ഭാര്യ
മാർ വിധവകളാകുകയും കുട്ടികൾ അനാഥരാ
വുകയും ചെയ്യും.

25“എൻെറ ജനതയിലൊരാൾ ദരിദ്രനാണെ
ങ്കിൽ, നിങ്ങളവന് പണം കൊടുക്കുന്നുവെ
ങ്കിൽ, അതിനു പലിശ വാങ്ങാതിരിക്കുക.
വേഗം പണം തരാൻ നിങ്ങളവനെ നിർബന്ധി
ക്കുകയുമരുത്. 26നിങ്ങൾക്കു തരാനുള്ള പണം
വൈകാതെ തരാം എന്ന വാഗ്ദാനത്തോടെ
നിങ്ങൾക്കൊരാൾ തൻെറ പുതപ്പ് തന്നാൽ
സൂര്യൻ അസ്തമിക്കുന്നതിനു മുമ്പുതന്നെ
നിങ്ങൾ ആ പുതപ്പ് അവനു തിരിച്ചു നൽ
കണം. 27പുതപ്പില്ലെങ്കിൽ തൻെറ ശരീരത്തെ
പൊതിയാനാവില്ല. ഉറങ്ങുമ്പോൾ അയാൾക്കു
വല്ലാതെ തണുക്കും. അവൻ എന്നോടു വിലപി
ക്കുന്നത് ഞാൻ കേൾക്കും. ഞാൻ കരുണയുള്ളവ
നാകയാൽ അതു ശ്രദ്ധിക്കും.

28“ദൈവത്തെയോ ജനനേതാക്കളെയോ
നിങ്ങൾ ശപിക്കരുത്.

29“വിളവെടുക്കുമ്പോൾ നിങ്ങൾ ആദ്യത്തെ
ധാന്യവും ആദ്യത്തെ പഴസത്തും എനിക്കു തര
ണം. വർഷാവസാനംവരെ കാത്തു നിൽക്കരുത്.
“നിങ്ങളുടെ ആദ്യജാതപുത്രന്മാരെയും
നിങ്ങൾ എനിക്കു തരണം. 30നിങ്ങളുടെ ആദ്യജാ
തരായ കന്നുകാലികളെയും ആടുകളെയും
എനിക്കു തരിക. ആദ്യജാതൻ ആദ്യത്തെ ഏഴു
ദിവസം അതിൻെറ മാതാവിനോടൊത്തു നിൽ
ക്കട്ടെ. എട്ടാം ദിവസം അവനെ എനിക്കു തരിക.

31“നിങ്ങൾ എൻെറ പ്രത്യേക ജനതയാണ്.
അതിനാൽ കാട്ടുമൃഗങ്ങൾ വധിച്ച മൃഗത്തിൻെറ
മാംസം നിങ്ങൾ ഭക്ഷിക്കാതിരിക്കുക. ആ ചത്ത
മൃഗങ്ങളെ നായ്ക്കൾ തിന്നുകൊള്ളട്ടെ.

23 “മറ്റുള്ളവരെക്കുറിച്ച് നുണ പറയാതിരി
ക്കുക. നിങ്ങൾ കോടതിയിൽ സാക്ഷി
യായി നിൽക്കുമ്പോൾ ദുഷ്ടനായ ഒരുവനെ
കള്ളം പറഞ്ഞ് സഹായിക്കാമെന്ന് ഉറപ്പു
കൊടുക്കരുത്.

2“മറ്റെല്ലാവരും ചെയ്യുന്നു എന്നതുകൊണ്ടു
മാത്രം ഒരു കാര്യവും ചെയ്യരുത്. ഒരു സംഘം
ആൾക്കാർ തെറ്റു ചെയ്യുന്നുവെങ്കിൽ നിങ്ങൾ
അവരോടു ചേരരുത്. തെറ്റായകാര്യങ്ങൾ ചെ
യ്യുവാൻ നിങ്ങളെ നിർബന്ധിക്കുവാൻ അവരെ
അനുവദിക്കരുത്. ശരിയും ന്യായവുമായത്
നിങ്ങൾ ചെയ്യുക.

3“ഒരു പാവപ്പെട്ടവൻെറമേൽ ന്യായവിധി
നടക്കുമ്പോൾ അവനോടുള്ള സഹതാപം മൂലം
ആളുകൾ പിന്തുണച്ചേക്കാം. പക്ഷേ അവൻ
തെറ്റുകാരനല്ലെങ്കിൽ മാത്രം നിങ്ങൾ അവനെ
പിന്തുണയ്ക്കുക. 4നഷ്ടപ്പെട്ട ഒരു കാള
യേയോ കഴുതയേയോ നിങ്ങൾ കണ്ടാൽ
അതിൻെറ ഉടമസ്ഥന് അതിനെ പിടിച്ചു നൽ

കണം. ഉടമസ്ഥൻ നിങ്ങളുടെ ശത്രുവാണെ
ങ്കിൽ പോലും അങ്ങനെ ചെയ്യണം.
5“അമിതഭാരംകൊണ്ട് ഒരു മൃഗം നടക്കാനാവാ
തെ വിഷമിക്കുന്നതു കണ്ടാൽ നിങ്ങൾ ആ
മൃഗത്തെ സഹായിക്കണം. ആ മൃഗം നിങ്ങളുടെ
ശത്രുക്കളിലൊരുവന്റേതാണെങ്കിൽ പോലും
നിങ്ങളതിനെ സഹായിക്കണം.
6“പാവങ്ങളോട് അനീതി കാണിക്കാൻ ആരെ
യും നിങ്ങൾ അനുവദിക്കരുത്. മറ്റുള്ളവരെ
നിങ്ങൾ വിധിക്കുമ്പോലെ തന്നെ അവനും
വിധിക്കപ്പെടണം.
7“ഒരാൾ ഏതെങ്കിലും കാര്യത്തിൽ തെറ്റുകാര
നാണെന്ന് വളരെ കരുതലോടെ വേണം
നിങ്ങൾ പറയാൻ. ഒരാൾക്കെതിരായി തെറ്റായ
ആരോപണങ്ങൾ ഉന്നയിക്കരുത്. നിഷ്കളങ്ക
നായ ഒരാളെയും ചെയ്യാത്ത കുറ്റത്തിന് കുറ്റക്കാ
രനെന്നാരോപിച്ച് വധിക്കാൻ ഒരിക്കലും അനു
വദിക്കരുത്. നിഷ്കളങ്കനായ ഒരാളെ കൊല്ലുന്ന
ഏതൊരുവനും ഞാൻ മാപ്പുകൊടുക്കില്ല.
8“ഒരുവന്റെ തെറ്റിനു കൂട്ടുനിൽക്കാൻ നിങ്ങ
ൾക്കു പണം തന്നാൽ ഒരിക്കലും അതു സ്വീകരി
ക്കരുത്. അത്തരം പണം കൊടുക്കൽ ഒരു ന്യായാ
ധിപനെ സത്യം കാണുന്നതിൽനിന്നും അന്ധ
നാക്കിയേക്കാം. അത്തരം പണം നല്ലവരെക്കൊ
ണ്ടു കള്ളം പറയിക്കാനും കാരണമാകാം.
9“ഒരു വിദേശിയോടു നിങ്ങൾ ഒരിക്കലും
അനീതി പ്രവർത്തിക്കരുത്. ഈജിപ്തിലായി
രുന്ന കാലത്ത് നിങ്ങളും വിദേശികളായിരുന്നു
എന്ന കാര്യം ഓർമ്മിക്കുക.

## വിശേഷ അവധിദിനങ്ങൾ

10“വിത്തുകൾ വിതയ്ക്കുകയും നിങ്ങളുടെ
വിളവ് കൊയ്തെടുക്കുകയും ചെയ്യുക. ആറു
വർഷം ഭൂമിയിൽ അദ്ധ്വാനിക്കുക.
11“ഏഴാംവർഷം ഭൂമിക്ക് വിശേഷപ്പെട്ട വിശ്രമ
വേളയായിരിക്കും. നിങ്ങളുടെ ഭൂമിയിൽഒന്നും
നടാതിരിക്കുക. എന്തെങ്കിലും വളരാൻ ഇടയാ
യാൽ അതു കൊയ്തെടുക്കുന്നതിന് പാവങ്ങളെ
അനുവദിക്കുക. അവശേഷിക്കുന്നത് കാട്ടുമൃഗ
ങ്ങളും തിന്നുകൊള്ളട്ടെ. നിങ്ങളുടെ മുന്തിരി
ത്തോട്ടങ്ങളിലും ഒലിവുമരത്തോട്ടങ്ങളിലും
അങ്ങനെ തന്നെ ചെയ്യുക.
12“ആറു ദിവസം ജോലി ചെയ്യുക. ഏഴാം
ദിവസം വിശ്രമം! ഇത് നിങ്ങളുടെ അടിമക
ളെയും മറ്റുപണിക്കാരെയും ഒരു ദിവസം വിശ്ര
മിക്കാൻ ഇടയാക്കും. നിങ്ങളുടെ കാളകൾക്കും
കഴുതകൾക്കും അന്നു വിശ്രമം കിട്ടും.
13“ഈ നിയമങ്ങളെല്ലാം നിങ്ങൾ അനുസരി
ക്കുമെന്ന് ഉറപ്പു വരുത്തുക. വ്യാജദൈവങ്ങളെ
ആരാധിക്കരുത്. അവരുടെ പേരുപോലും
നിങ്ങൾ ഉച്ചരിക്കരുത്.
14“ഓരോ വർഷവും നിങ്ങൾക്ക് മൂന്ന്
വിശേഷ അവധിദിവസങ്ങളുണ്ടാവും. ആ
അവധിദിവസങ്ങളിൽ എന്റെ വിശിഷ്ട സ്ഥ
ലത്തു വന്ന് നിങ്ങൾ എന്നെ ആരാധിക്കണം.
15ആദ്യത്തെ അവധിദിവസം പുളിപ്പിക്കാത്ത
അപ്പത്തിന്റെ പെരുന്നാളായിരിക്കും. ഞാൻ
നിങ്ങളോടു കല്പിച്ചതുപോലെയായിരിക്കും
അത്. അന്നു നിങ്ങൾ പുളിമാവു ചേർക്കാത്ത
അപ്പം ഭക്ഷിക്കും. ഏഴു ദിവസത്തേക്ക് അതു
തുടരും. നിങ്ങൾ ഈജിപ്തിൽനിന്നും പുറത്തു
വന്ന സമയമാകയാൽ ആബീബുമാസത്തിൽ
വേണം നിങ്ങളത് ആഘോഷിക്കുവാൻ. ആ സമ
യത്ത് ഓരോരുത്തരും എനിക്കു ബലി കൊണ്ടു
വരണം.
16“രണ്ടാമത്തെ അവധിദിവസം കൊയ്ത്തു
ത്സവമാണ്. നിങ്ങളുടെ പാടത്തു വിതച്ച
ധാന്യം കൊയ്യാനാരംഭിക്കുന്ന വേനൽക്കാല
ത്തിന്റെ ആദ്യനാളുകളിലാണിത്.
“മൂന്നാമത്തെ അവധിദിവസം വിളവെടുപ്പി
ന്റേതാണ്. ആണ്ടവസാനത്തിലാവണം അത്.
അന്ന് നിങ്ങൾ നിങ്ങളുടെ വയലിൽനിന്നു
മുഴുവൻ വിളവും ശേഖരിക്കണം.
17“പുരുഷന്മാരെല്ലാവരും ആണ്ടിൽ മൂന്നു
തവണ ഒരു പ്രത്യേകസ്ഥലത്ത് നിങ്ങളുടെ യജ
മാനനായ യഹോവയോടൊപ്പമായിരിക്കാൻ
വരണം.
18“നിങ്ങൾ ഒരു മൃഗത്തെ കൊന്ന് അതിന്റെ
രക്തം എനിക്കു ബലിയായി അർപ്പിക്കുമ്പോൾ
അതോടൊപ്പം പുളിപ്പിച്ച മാവു ചേർത്തുണ്ടാ
ക്കിയ അപ്പം നിവേദിക്കരുത്. ഈ ബലിയിൽ
നിന്നുള്ള മാംസം ഭക്ഷിക്കുമ്പോൾ ഒരു ദിവസം
കൊണ്ടുതന്നെ തിന്നു തീർക്കണം. അടുത്ത
ദിവസത്തേക്ക് മാംസം* സൂക്ഷിച്ചു വയ്ക്കരുത്.
19കൊയ്ത്തുകാലത്ത് നിങ്ങൾ വിളവുകൾ
ശേഖരിക്കുമ്പോൾ നിങ്ങൾ കൊയ്യുന്ന എല്ലാറ്റി
ന്റെയും ആദ്യഫലം മുഴുവൻ നിങ്ങളുടെ
ദൈവമായ യഹോവയുടെ ഭവനത്തിലേക്കു
കൊണ്ടുവരണം.
“തള്ളയാടിന്റെ പാലിൽ പാകംചെയ്ത
കുഞ്ഞാടിന്റെ മാംസം നിങ്ങൾ തിന്നരുത്.”

## സ്വന്തം ഭൂമി നേടാൻ യിസ്രായേലിനെ ദൈവം സഹായിക്കും

20ദൈവം പറഞ്ഞു, “ഞാൻ ഒരു ദൂതനെ
നിങ്ങൾക്കു മുമ്പായിട്ടയയ്ക്കുന്നു. നിങ്ങൾ
ക്കായി ഞാൻ ഒരുക്കിയിരിക്കുന്ന സ്ഥലത്തേക്കു
ദൂതൻ നിങ്ങളെ നയിക്കും. ദൂതൻ നിങ്ങളെ
സംരക്ഷിക്കും. 21ദൂതനെ അനുസരിക്കുകയും
അവനെ പിന്തുടരുകയും ചെയ്യുക. അവനോടു
മത്സരിക്കരുത്. നിങ്ങൾ അവനോടു ചെയ്യുന്ന
അനീതികളൊന്നും ദൂതൻ പൊറുക്കുകയില്ല.
എന്റെ ശക്തി അവനിലുണ്ട്. 22അവൻ പറയു
ന്നതെല്ലാം നിങ്ങൾ അനുസരിക്കണം. ഞാൻ
നിങ്ങളോടു പറയുന്നതെല്ലാം നിങ്ങൾ അനു
സരിക്കണം. നിങ്ങൾ അങ്ങനെ ചെയ്താൽ
ഞാൻ നിങ്ങളോടോപ്പമുണ്ടാകും. നിങ്ങളുടെ
മുഴുവൻ ശത്രുക്കൾക്കുമെതിരെ ഞാൻ നില
കൊള്ളും. നിങ്ങൾക്കെതിരെ നിൽക്കുന്നവർ
ക്കെല്ലാം ഞാനൊരു ശത്രുവായിരിക്കും.”
23ദൈവം പറഞ്ഞു, “എന്റെ ദൂതൻ നിങ്ങളെ
ദേശത്തിലൂടെ നയിക്കും. അമോര്യർ, ഹിത്യർ,
പെരിസ്യർ, കനാന്യർ, ഹിവ്യർ, യെബൂസ്യർ
എന്നീ വ്യത്യസ്ത ജനതകൾക്കെതിരെ അവൻ
നിങ്ങളെ നയിക്കും. പക്ഷേ അവരെ മുഴുവൻ
ഞാൻ തോല്പിക്കും.
24“അവരുടെ ദേവന്മാരെ നിങ്ങൾ ആരാധിക്ക
രുത്. ഒരിക്കലും ആ ദേവന്മാരുടെ മുമ്പിൽ നമി
ക്കുകയുമരുത്. നിങ്ങളൊരിക്കലും അവരുടെ
ജീവിതം നയിക്കരുത്. അവരുടെ വിഗ്രഹങ്ങളെ
നിങ്ങൾ നശിപ്പിക്കണം. അവരുടെ ദേവന്മാരെ
ഓർമ്മിക്കാൻ അവർ വച്ചിരിക്കുന്ന കല്ലുകളും
നിങ്ങൾ നശിപ്പിക്കണം. 25നിങ്ങളുടെ ദൈവ
മായ യഹോവയെ നിങ്ങൾ സേവിക്കണം.
അങ്ങനെ ചെയ്താൽ ഞാൻ നിങ്ങൾക്കു ധാരാ

**മാംസം** കൊഴുപ്പിലേതെങ്കിലും എന്നർത്ഥം. പുറ. 12:10 കാണുക.

ളം അപ്പവും വെള്ളവും തന്ന് അനുഗ്രഹിക്കും.
നിങ്ങളുടെ രോഗങ്ങളെ ഞാൻ നിശ്ശേഷം മാറ്റും.
26നിങ്ങളുടെ സ്ത്രീകളെല്ലാം കുട്ടികളുണ്ടാകാൻ
പ്രാപ്തരാകും. അവരുടെ കുട്ടികളൊന്നും ജനന
സമയത്ത് മരിക്കില്ല. നിങ്ങൾക്കു ഞാൻ ദീർഘാ
യുസ്സു നൽകുകയും ചെയ്യും.
27“നിങ്ങൾ ശത്രുക്കളോടു ഏറ്റുമുട്ടുമ്പോൾ
എന്റെ മഹാശക്തിയെ ഞാൻ നിങ്ങളുടെ
മുമ്പിലേക്കയയ്ക്കാം. നിങ്ങളുടെ ശത്രുക്കളെ
മുഴുവൻ തോല്പിക്കാൻ ഞാൻ നിങ്ങളെ സഹാ
യിക്കും. നിങ്ങൾക്കെതിരെ യുദ്ധം ചെയ്യുന്നവർ
ആശയക്കുഴപ്പമുണ്ടായി തിരിഞ്ഞോടും. 28നിങ്ങ
ൾക്കുമുമ്പേ ഞാൻ കടന്നലിനെ അയയ്ക്കും.
അവ നിങ്ങളുടെ ശത്രുക്കളെ തുരത്തും. ഹിവ്യരും
കനാന്യരും ഹിത്യരും നിങ്ങളുടെ നാടുവിടും.
29പക്ഷേ അവരെയെല്ലാം വേഗത്തിൽ നിങ്ങ
ളുടെ നാടു വിട്ടുപോകാൻ ഞാൻ നിർബന്ധി
ക്കുകയില്ല. ഒരു വർഷത്തിനുള്ളിൽ എനിക്കതു
ചെയ്യാനാവില്ല. അവരെ അത്രവേഗം ഓടി
ച്ചാൽ അവിടം ശൂന്യമാകും. അപ്പോൾ വന്യമൃഗ
ങ്ങൾ അവിടെ പെരുകുകയും ആധിപത്യം
സ്ഥാപിക്കുകയും ചെയ്യും. അവ നിങ്ങൾക്കു
വളരെ പ്രശ്നമാവും. 30അതിനാൽ വളരെ
സാവധാനമേ ഞാൻ ആ ജനതകളെ പുറത്താ
ക്കുകയുള്ളൂ. നിങ്ങൾ ആ നാട്ടിലുടനീളമുള്ള
യാത്ര തുടരണം. നിങ്ങൾ ചെല്ലുന്നിടത്തു
നിന്നൊക്കെ മറ്റുള്ളവരെ ഞാൻ ഓടിക്കാം.
31“ചെങ്കടൽമുതൽ യൂഫ്രട്ടീസുനദിവരെ
യുള്ള പ്രദേശം മുഴുവനും ഞാൻ നിങ്ങൾക്കു
നൽകും. പടിഞ്ഞാറേ അതിർത്തി ഫെലി
സ്ത്യരുടെ കടലും (മെഡിറ്ററേനിയൻ കടൽ)
കിഴക്കേ അതിർത്തി അറേബ്യൻ മരുഭൂമിയുമാ
യിരിക്കും. അവിടത്തെ നിവാസികളെ തോല്പി
ക്കാൻ നിങ്ങളെ ഞാനനുവദിക്കും. അവരെയെ
ല്ലാം നിങ്ങൾ ഓടിക്കും. 32നിങ്ങൾ ആ ജനതകളു
മായോ അവരുടെ ദേവന്മാരുമായോ ഒരു കരാ
റും ഉണ്ടാക്കരുത്. 33അവരെ നിങ്ങളുടെ രാജ്യത്ത്
തങ്ങാൻ അനുവദിക്കുകയുമരുത്. നിങ്ങൾ
അവരെ അവിടെ തങ്ങാൻ അനുവദിച്ചാൽ
അവർ നിങ്ങൾക്കൊരു കെണിയായിത്തീരും-
എനിക്കെതിരെ അവർ നിങ്ങളെക്കൊണ്ടു
പാപം ചെയ്യിക്കും. നിങ്ങൾ അവരുടെ ദേവ
ന്മാരെ ആരാധിക്കാനും തുടങ്ങും.”

## ദൈവവും യിസ്രായേലും തമ്മിലുള്ള കരാർ

24 ദൈവം മോശെയോടു പറഞ്ഞു, “നീയും
അഹരോനും നാദാബും അബീഹൂവും
യിസ്രായേലിലെ എഴുപതു മൂപ്പന്മാരും മല
കയറി വന്ന് ഒരു പ്രത്യേക അകലത്തിൽനിന്ന്
എന്നെ ആരാധിക്കണം. 2അപ്പോൾ മോശെ
മാത്രം യഹോവയുടെ അടുത്തേക്കു വരണം.
മറ്റുള്ളവർ യഹോവയുടെയടുക്കലേക്കു വര
രുത്. ബാക്കി ജനങ്ങളാകട്ടെ മലകയറി വരിക
പോലും ചെയ്യരുത്.”
3യഹോവയുടെ എല്ലാ ചട്ടങ്ങളും കല്പനകളും
മോശെ ജനങ്ങളോടു പറഞ്ഞു. അപ്പോൾ
ജനങ്ങളെല്ലാവരും ചേർന്നു പറഞ്ഞു, “ഞങ്ങൾ
യഹോവ പറഞ്ഞ എല്ലാ കല്പനകളും അനുസ
രിക്കാം.”
4അതിനാൽ മോശെ യഹോവയുടെ കല്പന
കൾ ഒരു ചുരുളിൽ എഴുതിവച്ചു. അടുത്ത
പ്രഭാതത്തിൽ മോശെ എഴുന്നേറ്റ് മലയടിവാര
ത്തിൽ ഒരു യാഗപീഠം ഒരുക്കി. അവൻ യിസ്രാ
യേലിലെ പന്ത്രണ്ടു ഗോത്രങ്ങൾക്കുമായി
പന്ത്രണ്ടു കല്ലുകൾ സ്ഥാപിച്ചു. 5അനന്തരം
ബലിയർപ്പിക്കാൻ മോശെ, യിസ്രായേലിലെ
യുവാക്കളെ അയച്ചു. അവർ യഹോവയ്ക്ക്
കാളകളെ ഹോമിക്കുകയും സമാധാനബലി
കൾ അർപ്പിക്കുകയും ചെയ്തു.
6മോശെ ആ മൃഗങ്ങളുടെ രക്തം ശേഖരിച്ചു.
അതിൽ പകുതി അവൻ തളികകളിൽ എടുത്തു.
രക്തത്തിന്റെ മറ്റേ പകുതി, മോശെ യാഗപീഠ
ത്തിലുമൊഴിച്ചു.
7പിന്നീട് മോശെ കരാറിന്റെ ചുരുളുകളെ
ടുത്ത് വായിച്ചു. എല്ലാവരും കേൾക്കെയാണ്
മോശെ അതു വായിച്ചത്. ജനങ്ങൾ പറഞ്ഞു,
“യഹോവ കല്പിച്ച നിയമങ്ങൾ ഞങ്ങൾ കേട്ടു.
അവ അനുസരിച്ചുകൊള്ളാമെന്ന് ഞങ്ങൾ
ഉറപ്പു തരുന്നു.”
8അനന്തരം മോശെ ബലിമൃഗങ്ങളുടെ രക്തം
നിറഞ്ഞ തളികയെടുത്തു. അവൻ ആ രക്തം
ജനങ്ങളുടെമേൽ തളിച്ചു. അവൻ പറഞ്ഞു,
“ദൈവം നിങ്ങളുമായി ഒരു വിശേഷപ്പെട്ട
കരാറുണ്ടാക്കിയതിന്റെ തെളിവാണ് ഈ
രക്തം. യഹോവ നിങ്ങൾക്കു നൽകിയ ചട്ടങ്ങൾ
ആ കരാറിനെ വിശദീകരിക്കുന്നു.”
9അനന്തരം മോശെയും അഹരോനും നാദാ
ബും അബീഹൂവും യിസ്രായേലിലെ എഴു
പതു മൂപ്പന്മാരും മലമുകളിലേക്കു കയറി. 10മല
മുകളിൽ അവർ യിസ്രായേലിന്റെ ദൈവ
ത്തെ കണ്ടു. ആകാശം പോലെ തെളിഞ്ഞ
ഇന്ദ്രനീലക്കല്ലു പോലെ എന്തോ ഒന്ന് അവ
ന്റെ പാദങ്ങൾക്ക് അടിയിൽ ഉണ്ടായിരുന്നു!
11യിസ്രായേലിലെ മൂപ്പന്മാർ എല്ലാവരും ദൈവ
ത്തെ കണ്ടു. പക്ഷേ ദൈവം അവരെ നശിപ്പി
ച്ചില്ല.* അവർ ഒരുമിച്ചിരുന്ന് തിന്നുകയും കുടി
ക്കുകയും ചെയ്തു.”

## ദൈവത്തിന്റെ നിയമം നേടാൻ മോശെ പോകുന്നു

12യഹോവ മോശെയോടു പറഞ്ഞു, “മലമുക
ളിൽ എന്റെയടുത്തേക്കു വരിക. രണ്ടു പരന്ന
കല്ലുകളിൽ ഞാനെന്റെ ഉപദേശങ്ങളും നിയമ
ങ്ങളും എഴുതിയിട്ടുണ്ട്. ആ ഉപദേശങ്ങളും
നിയമങ്ങളും ജനങ്ങൾക്കു വേണ്ടിയുള്ളതാണ്.
ഈ പരന്ന കല്ലുകൾ ഞാൻ നിനക്കു തരും.”
13അതിനാൽ മോശെയും സഹായി യോശു
വയും എഴുന്നേറ്റ് മലമുകളിൽ ദൈവസന്നി
ധിയിലേക്കുപോയി. 14മോശെ മൂപ്പന്മാരോടു
പറഞ്ഞു, “ഇവിടെ ഞങ്ങളെ കാത്തിരിക്കുക.
ഞങ്ങൾ മടങ്ങിവരും. ഞാൻ പോയിക്കഴി
ഞ്ഞാൽ അഹരോനും ഹൂരും നിങ്ങളെ ഭരിക്കും.
ആർക്കെങ്കിലും എന്തെങ്കിലും പ്രശ്നങ്ങളുണ്ടാ
യെങ്കിൽ അവരെ സമീപിക്കുക.”

## മോശെ ദൈവത്തെ കാണുന്നു

15അനന്തരം മോശെ മലമുകളിലേക്കു പോയി.
മേഘം മലയെ മൂടുകയും ചെയ്തു. 16യഹോവ
യുടെ മഹത്വം സീനായിമലയിലേക്കിറങ്ങി
വന്നു. മേഘം ആറു ദിവസത്തേക്ക് മലയെ
മൂടി നിന്നു. ഏഴാം ദിവസം, മേഘത്തിൽനിന്ന്

---

**യിസ്രായേലിലെ ... നശിപ്പിച്ചില്ല** മനുഷ്യർക്ക് ദൈവത്തെ കാണാൻ കഴിയില്ല എന്നാണു ബൈബിൾ പറയുന്നത്. എന്നാൽ താൻ എങ്ങനെയിരിക്കുമെന്ന് ഈ നേതാക്കളെ കാണിക്കണമെന്നു ദൈവത്തിനു തോന്നി. അതിനാൽ അവൻ അവർക്കൊരു പ്രത്യേക രീതിയിൽ പ്രത്യക്ഷനായി.

യഹോവ മോശെയോടു സംസാരിച്ചു.
17യഹോവയുടെ തേജസ്സ് മലയുടെ മുകളിൽ
കത്തുന്ന തീപോലെ യിസ്രായേലുകാർക്ക്
ദൃശ്യമായി. 18അനന്തരം മോശെ മലമുകളിൽ
മേഘത്തിനുള്ളിലേക്ക് കയറിപ്പോയി. നാല്പതു
പകലും നാല്പതു രാത്രിയും മോശെ മലമുകളിൽ
തങ്ങി.

## വിശുദ്ധസമ്മാനം

25 യഹോവ മോശെയോടു പറഞ്ഞു,
2"എനിക്കു കാഴ്ചവസ്തുക്കൾ കൊണ്ടു
വരാൻ യിസ്രായേൽജനതയോടു പറയുക.
തങ്ങൾ എന്താണെനിക്ക് കാഴ്ച വയ്ക്കേണ്ട
തെന്ന് ഓരോരുത്തരും അവരവരുടെ മനസ്സിൽ
നിശ്ചയിക്കുക. ആ സമ്മാനങ്ങൾ എനിക്കു
വേണ്ടി സ്വീകരിക്കുക. 3ജനങ്ങളിൽനിന്നും
നിങ്ങൾക്കു സ്വീകരിക്കാവുന്ന സാധനങ്ങളുടെ
പട്ടിക ഇതാ: സ്വർണ്ണം, വെള്ളി, ഓട്, 4നീല-
ധൂമ്ര-ചുവപ്പു നൂലുകൊണ്ടുള്ള നേർത്ത
ലിനൻ, ആട്ടിൻ രോമം, 5ഊറയ്ക്കിട്ട ആട്ടിൻ
തോൽ, മുട്ടനാടിന്റെ തോൽ, കരുവേലകം,
6വിളക്കെണ്ണ, അഭിഷേകതൈലത്തിനും പരിമള
ധൂപത്തിനും ആവശ്യമായ സുഗന്ധദ്രവ്യ
ങ്ങൾ, 7ഗോമേദകക്കല്ലും മഹാപുരോഹിതന്റെ
ഏഫോദിലും ന്യായവിധിമാർച്ചട്ടയിലും പതി
ക്കാനുള്ള രത്നക്കല്ലുകൾ എന്നിവയും സ്വീക
രിക്കുക."

## വിശുദ്ധകൂടാരം

8ദൈവം തുടർന്നു പറഞ്ഞു, "ജനങ്ങൾ എനി
ക്കുവേണ്ടി ഒരു വിശുദ്ധസ്ഥലമുണ്ടാക്കട്ടെ.
അപ്പോൾ എനിക്ക് അവർക്കിടയിൽ വസിക്കാ
നാവുമല്ലോ. 9വിശുദ്ധകൂടാരവും അതിലുള്ള
വസ്തുക്കളും എങ്ങനെയിരിക്കണമെന്നും
ഞാൻ നിന്നെ കാണിക്കാം. ഞാൻ നിന്നെ
കാണിക്കുന്നതു പോലെ തന്നെ എല്ലാം
പണിയുക.

## സാക്ഷ്യപെട്ടകം

10"കരുവേലകം ഉപയോഗിച്ച് ഒരു പ്രത്യേക
പെട്ടകമുണ്ടാക്കുക. അതിന് രണ്ടര മുഴം
നീളവും, ഒന്നരമുഴം വീതിയും, ഒന്നരമുഴം ഉയര
വുമുണ്ടായിരിക്കണം. 11പെട്ടകത്തിന്റെ അക
വും പുറവും സ്വർണ്ണം കൊണ്ടു പൊതിയുക.
പെട്ടകത്തിന്റെ വക്കിനു ചുറ്റും സ്വർണ്ണപ്പട്ട
പിടിപ്പിക്കണം. 12അതിന് നാലു സ്വർണ്ണവളയ
ക്കാതുകളും പിടിപ്പിക്കുക. ഈ സ്വർണ്ണവള
യങ്ങൾ നാലുമൂലകളിൽ വേണം പിടിപ്പി
ക്കാൻ. ഓരോ വശത്തും രണ്ടു വീതം. 13പെട്ടകം
ചുമക്കുന്നതിന് കരുവേലകം കൊണ്ടുണ്ടാക്കി
സ്വർണ്ണം പൊതിഞ്ഞ തണ്ടുകൾ ഉണ്ടാക്കുക.
14തണ്ടുകൾ പെട്ടകത്തിന്റെ മൂലകളിലുള്ള
വളയങ്ങളിലൂടെ കടത്തുക. പെട്ടകം ചുമക്കാൻ
ആ തണ്ടുകളുപയോഗിക്കുക. തണ്ടുകൾ പുറ
ത്തെടുക്കരുത്. 15ഈ തണ്ടുകൾ എപ്പോഴും പെട്ട
കത്തിന്റെ വളയങ്ങളിൽ തന്നെ കിടക്കട്ടെ.
ഇത് പുറത്തെടുക്കരുത്."
16ദൈവം പറഞ്ഞു, "ഞാൻ നിനക്കു കരാർ
തരാൻ പോകുന്നു. കരാർ പെട്ടകത്തിലാക്കുക.
17അനന്തരം ഒരു മൂടി ഉണ്ടാക്കുക. ശുദ്ധമായ
സ്വർണ്ണത്തിൽ വേണം ഉണ്ടാക്കാൻ. ഇതിന്
രണ്ടര മുഴം നീളവും ഒന്നരമുഴം വീതിയും
വേണം. 18എന്നിട്ട് സ്വർണ്ണം അടിച്ചു പരത്തി
രണ്ടു കെരൂബുമാലാഖമാരെ ഉണ്ടാക്കി മൂടിയു
ടെ രണ്ടറ്റത്തുമായി വയ്ക്കുക. 19ഒരു ദൂതനെ
മൂടിയുടെ ഒരറ്റത്തും മറ്റേ ദൂതനെ മറ്റേ അറ്റത്തും
വയ്ക്കുക. അവരെ മൂടിയുടെ ഭാഗമായിത്ത
ന്നെ ചേർക്കണം. 20അവരുടെ ചിറകുകൾ ആകാ
ശത്തേക്ക് വിടർത്തി വച്ചിരിക്കണം. ദൂതന്മാ
രുടെ ചിറകുകൾ കൊണ്ട് പെട്ടകം മൂടിയിരിക്ക
ണം. അവ പരസ്പരം നോക്കിയും മൂടിയിലേ
ക്കു നോക്കിയുമാണ് നിൽക്കേണ്ടത്.
21"നിനക്കു ഞാൻ കരാർ തരാം. കരാർ ഈ
പെട്ടകത്തിൽവച്ച് മൂടികൊണ്ട് അടയ്ക്കുക.
22ഞാൻ നിങ്ങളെ കണ്ടുമുട്ടുമ്പോഴൊക്കെ
സാക്ഷ്യപെട്ടകപ്പുറത്തുള്ള കെരൂബുമാലാഖ
കൾക്കിടയിൽനിന്നു സംസാരിക്കും. ആ സ്ഥല
ത്തു നിന്നുകൊണ്ട് യിസ്രായേൽജനതയ്ക്ക്
ഞാനെന്റെ എല്ലാ ആജ്ഞകളും നൽകും.

## മേശ

23"കരുവേലകത്തടികൊണ്ട് ഒരു മേശയുണ്ടാ
ക്കുക. അതിന് രണ്ടുമുഴം നീളവും ഒരുമുഴം
വീതിയും ഒന്നരമുഴം ഉയരവും ഉണ്ടായിരി
ക്കണം. 24മേശയെ ശുദ്ധമായ സ്വർണ്ണം കൊണ്ടു
പൊതിയുകയും ചുറ്റും സ്വർണ്ണപ്പട്ട അടിക്കു
കയും വേണം. 25മേശയ്ക്കു ചുറ്റിലും ഒരു കൈ
വീതിയിൽ* ഒരു ചട്ടമുണ്ടാക്കണം. ചട്ടത്തിന്
സ്വർണ്ണപ്പട്ട പിടിപ്പിക്കണം. 26അനന്തരം നാലു
സ്വർണ്ണവളയങ്ങളുണ്ടാക്കി മേശക്കാലുകളിലി
രിക്കുന്ന നാലു മൂലകളിലും ഉറപ്പിക്കുക. 27മേശ
യ്ക്കു ചുറ്റുമുള്ള ചട്ടത്തിനോടു ചേർത്തുവ
യ്ക്കണം ഈ വളയങ്ങൾ. മേശ ചുമക്കാനുള്ള
തണ്ടുകൾ ഈ വളയങ്ങളിലാണ് വയ്ക്കേണ്ടത്.
28കരുവേലകത്തടി കൊണ്ടുണ്ടാക്കിയ തണ്ടു
കളും സ്വർണ്ണം പൊതിഞ്ഞതായിരിക്കണം.
മേശ ചുമക്കാനുള്ളതാണ് ഈ തണ്ടുകൾ. 29ശുദ്ധ
മായ സ്വർണ്ണത്തിൽ കിണ്ണങ്ങളും കോരികളും
ഭരണികളും പാത്രങ്ങളും ഉണ്ടാക്കണം. ഭരണി
കളും പാത്രങ്ങളും പാനീയയാഗത്തിനുള്ള
വസ്തുക്കൾ എടുക്കാനുള്ളവയാണ്. 30മേശമേൽ
എന്റെ മുമ്പിൽ പ്രത്യേക അപ്പവും വച്ചിരി
ക്കണം. അതെല്ലായ്പ്പോഴും എന്റെ മുമ്പിലു
ണ്ടായിരിക്കണം.

## വിളക്കുകാൽ

31"അനന്തരം നിങ്ങൾ ഒരു വിളക്കുകാൽ ഉണ്ടാ
ക്കണം. അതിന്റെ ചുവടും തണ്ടും തനി സ്വർ
ണ്ണം കൊണ്ടുണ്ടാക്കുക. പൂക്കളും പുഷ്പപുട
ങ്ങളും മൊട്ടുകളും തനി സ്വർണ്ണംകൊണ്ട് ഉണ്ടാ
ക്കുക. അതെല്ലാം ഒറ്റക്കഷണമായി ചേർക്കുക.
32"വിളക്കുകാലിന് മൂന്നു ശാഖകൾ ഒരു
വശത്തും മൂന്നു ശാഖകൾ മറുവശത്തുമായി
ആറു ശാഖകളുണ്ടായിരിക്കണം. 33ഓരോ ശാഖ
യിലും മൂന്നു പൂക്കൾ വീതം. പുഷ്പപുടങ്ങളും
മൊട്ടുകളുമുള്ള ബദാം പൂക്കൾപോലെയായിരി
ക്കണം അവ. 34വിളക്കുകാലിന് നാലു പൂക്കൾ
കൂടിയുണ്ടാക്കുക. മൊട്ടുകളും പുഷ്പപുട
ങ്ങളും ചേർന്ന ബദാംപുഷ്പം പോലെയായി
രിക്കണം അവയും. 35തണ്ടിന്റെ ഇരുവശത്തു
നിന്നും മൂന്നു ശാഖകൾ വീതമുള്ള ആറു ശാഖ
കൾ വിളക്കുകാലിനുണ്ടായിരിക്കണം. ശാഖകൾ
തണ്ടിനോടു ചേരുന്ന ഭാഗങ്ങളിലോരോന്നിനും
താഴെയുള്ള സ്ഥലത്തുനിന്നും മൊട്ടും പുഷ്പ
പുടവുമുള്ള ഒരു പൂവും വയ്ക്കണം. 36തനി
തങ്കത്തിൽ വേണം വിളക്കുകാലും പൂക്കളും

**ഒരു കൈ വീതിയിൽ** നാലു വിരലുകളുടെ വീതി; അതായത് മൂന്നിഞ്ച്.

ശാഖകളും എല്ലാം നിർമ്മിക്കാൻ. അവയെല്ലാം
അടിച്ച് ഒറ്റക്കഷണമായി ചേർക്കണം. 37അന
ന്തരം ഏഴു ദീപങ്ങൾ ഉണ്ടാക്കുക. അത് വിളക്കു
കാലിൽ പിടിപ്പിക്കണം. വിളക്കുകാലിനു
മുമ്പിലുള്ള പ്രദേശമാകെ അതു വെളിച്ചം പക
രും. 38കരിനീക്കികളും പാത്രങ്ങളും തങ്കത്തിൽ
ഉണ്ടാക്കണം. 39വിളക്കുകാലും മറ്റു സാധനങ്ങ
ളുമുണ്ടാക്കാൻ എഴുപത്തഞ്ചു പൗണ്ട് തങ്കം ഉപ
യോഗിക്കണം. 40മലമുകളിൽ ഞാൻ കാണിച്ചു
തന്നതു പോലെ കൃത്യമായി എല്ലാം ഉണ്ടാക്കാൻ
ശ്രദ്ധിക്കുക."

## വിശുദ്ധകൂടാരം

26 യഹോവ മോശെയോടു പറഞ്ഞു,
"പത്തു തിരശ്ശീലകൾകൊണ്ട് വിശുദ്ധ
കൂടാരം ഉണ്ടാക്കണം. നേർത്ത ലിനനും നീല-
ധൂമ്ര- ചുവപ്പു നൂലുകൊണ്ടും ഉണ്ടാക്കിയതാ
വണം തിരശ്ശീലകൾ. പരിശീലനം നേടിയ ഒരു
കലാകാരൻ കെരൂബുമാലാഖമാരുടെ ചിത്രം
തിരശ്ശീലകളിൽ തുന്നിപ്പിടിപ്പിക്കണം. തിരശ്ശീ
ലകളിലേക്കു വിടർന്നു നിൽക്കുന്ന ചിറകുകൾ
അതിനുണ്ടായിരിക്കണം. 2എല്ലാ തിരശ്ശീലയ്ക്കും
ഒരേ വലിപ്പമായിരിക്കണം. ഓരോ തിരശ്ശീല
യ്ക്കും ഇരുപത്തിയെട്ടു മുഴം നീളവും നാലു
മുഴം വീതിയും വേണം. 3തിരശ്ശീലകൾ രണ്ടു
ഭാഗങ്ങളായി തുന്നിച്ചേർക്കുക. അഞ്ചു തിരശ്ശീ
ലകൾ തമ്മിൽ തുന്നിച്ചേർക്കുക. ബാക്കി അഞ്ചു
തിരശ്ശീലകൾ വേറെയുമായി തുന്നിച്ചേർക്കുക.
4ഒരു ഭാഗത്തെ അവസാന തിരശ്ശീലയുടെ അരി
കിൽ പിടിപ്പിക്കുന്നതിനുള്ള വളയങ്ങളുണ്ടാ
ക്കാൻ നീലത്തുണി ഉപയോഗിക്കുക. മറ്റേ ഭാഗ
ത്തിന്റെ അവസാന തിരശ്ശീലയ്ക്കും അങ്ങനെ
തന്നെ ചെയ്യുക. ഇവ രണ്ടിന്റെയും അരികു
കളിൽ നൂലുകൊണ്ടുള്ള അമ്പതു വളയങ്ങൾ
പിടിപ്പിക്കണം. 5ആദ്യത്തേതിന്റെ അറ്റത്ത്
അമ്പതു വളയങ്ങളുണ്ടായിരിക്കണം. രണ്ടാമ
ത്തേതിന്റെ അറ്റത്തും അത്രതന്നെ വളയങ്ങ
ളുണ്ടായിരിക്കണം. 6അങ്ങനെ അമ്പത് സ്വർണ്ണ
വളയങ്ങളുണ്ടാക്കുകയും അവയെ തിരശ്ശീല
കളെ തമ്മിൽ ചേർക്കുന്നതിന് ഉപയോഗിക്കു
കയും ചെയ്യുക. അത് വിശുദ്ധകൂടാരത്തെ ഒന്നാ
യിത്തീർക്കും.
7"വിശുദ്ധകൂടാരത്തെ മൂടുന്ന മറ്റൊരു കൂടാരം
കൂടി ഉണ്ടാക്കുക. പതിനൊന്നു തിരശ്ശീലകൾ
ഇതിനുപയോഗിക്കണം. ആട്ടിൻരോമം കൊ
ണ്ടുവേണം അതുണ്ടാക്കാൻ. 8തിരശ്ശീലകൾ
ക്കെല്ലാം ഒരേ വലിപ്പം ആയിരിക്കുകയും
വേണം. മുപ്പതുമുഴം നീളവും നാലുമുഴം വീതി
യും അവയ്ക്ക് ഓരോന്നിനും ഉണ്ടായിരിക്കണം.
9അവയിൽ അഞ്ചെണ്ണത്തിനെ ഒരു കൂട്ടമായി
തുന്നിച്ചേർക്കുക. പിന്നെ ആറെണ്ണത്തിനെ
മറ്റൊരു കൂട്ടമായും തുന്നിച്ചേർക്കുക. ആറാമ
ത്തേതിന്റെ പിൻഭാഗം കൂടാരത്തിന്റെ
മുമ്പിൽ മടക്കിയിടണം. 10ഒരു കൂട്ടം തിരശ്ശീല
കളുടെ അവസാനത്തെ തിരശ്ശീലയുടെ അരികു
കളിൽ അമ്പതു വളയങ്ങൾ പിടിപ്പിക്കുക. മറ്റേ
കൂട്ടത്തിലും ഇങ്ങനെ തന്നെ ചെയ്യുക. 11തിര
ശ്ശീലകൾ കൂട്ടിച്ചേർക്കുന്നതിന് അമ്പത് ഓട്ടു
വളയങ്ങൾ ഉണ്ടാക്കുക. അത് കൂടാരത്തെ ഒന്നാ
ക്കിച്ചേർക്കുന്നു. 12ഈ കൂടാരത്തിന്റെ ശേഷി
ക്കുന്ന അവസാന തിരശ്ശീലയുടെ പകുതി
വിശുദ്ധകൂടാരത്തിൻറ പിൻഭാഗത്തിനു താഴെ
തൂങ്ങിക്കിടക്കും. 13രണ്ടു വശങ്ങളിലുമായി ഈ
കൂടാരത്തിന്റെ തിരശ്ശീലകൾ വിശുദ്ധകൂടാര
ത്തിന്റെ താഴത്തെ അരികിൽനിന്നും ഒരു മുഴം
താഴേക്കു തൂങ്ങിക്കിടക്കണം. അങ്ങനെ ആ
കൂടാരം വിശുദ്ധ കൂടാരത്തെ പൂർണ്ണമായും
മൂടും. 14പുറമെയുള്ള കൂടാരത്തിന് രണ്ടു മൂടി
കൾ കൂടെ ഉണ്ടാക്കുക. ഒരു മൂടി ആണാടിന്റെ
ചുവപ്പു മുക്കിയ തോലുകൊണ്ടുള്ളതായിരി
ക്കണം. മറ്റേ മൂടി നേർത്ത തോലു കൊണ്ടും
ഉണ്ടാക്കിയതായിരിക്കണം.
15"വിശുദ്ധകൂടാരത്തെ താങ്ങിനിർത്തുന്ന ചട്ട
ങ്ങൾ കരുവേലകത്തടി കൊണ്ടുണ്ടാക്കണം.
16ഓരോ ചട്ടത്തിനും പത്തു മുഴം ഉയരവും
ഒന്നര മുഴം വീതിയും ഉണ്ടായിരിക്കണം. 17ഓരോ
ചട്ടവും ഉണ്ടാക്കാൻ പരസ്പരം ചേർന്നിരി
ക്കുന്ന കുറുകെയുള്ള രണ്ട് ഏപ്പുകൾ വേണം.
വിശുദ്ധകൂടാരത്തിനുള്ള ചട്ടങ്ങളെല്ലാം ഒരു
പോലിരിക്കണം. 18വിശുദ്ധകൂടാരത്തിന്റെ
തെക്കുവശത്തേക്കുതന്നെ ഇരുപതു ചട്ടങ്ങൾ
വേണം. 19അവയ്ക്ക് നാല്പതു ചുവടുകൾ
വെള്ളി കൊണ്ടുണ്ടാക്കണം. ഒരു ചട്ടത്തിന് രണ്ടു
വെള്ളിച്ചുവടുകൾ വീതം താഴെയായിപ്പിടി
പ്പിക്കണം. ഓരോ ഏപ്പിനും ഒരു ചുവടുവീതം
വേണം. 20വിശുദ്ധകൂടാരത്തിന്റെ മറ്റേ വശ
ത്തേക്കും (വടക്കുവശം) ഇരുപതു ചട്ടങ്ങളുണ്ടാ
ക്കണം. 21ഓരോ ചട്ടത്തിനുമിടയിൽ രണ്ടു ചുവ
ടുകൾ എന്ന കണക്കിൽ ഈ ചട്ടങ്ങൾക്ക് നാല്പത്
വെള്ളിച്ചുവടുകളും ഉണ്ടാക്കുക. 22വിശുദ്ധകൂടാ
രത്തിന്റെ പിൻഭാഗത്തേക്ക് (പടിഞ്ഞാറു
വശം) ആറു ചട്ടങ്ങൾ കൂടിയുണ്ടാക്കുക. 23വിശു
ദ്ധകൂടാരത്തിന്റെ പിൻഭാഗത്ത് മൂലകൾക്കായി
രണ്ടു ചട്ടങ്ങളുണ്ടാക്കുക. 24മൂലകളിലെ ചട്ട
ങ്ങൾ ചുവട്ടിൽ കൂട്ടിച്ചേർക്കണം. മുകളിൽ ഒരു
വളയം കൊണ്ട് ചട്ടങ്ങളെ കൂട്ടിച്ചേർക്കണം.
രണ്ടുമൂലയിലും അങ്ങനെ തന്നെ ചെയ്യുക.
25അങ്ങനെ കൂടാരത്തിന്റെ പടിഞ്ഞാറെ അറ്റ
ത്ത് എട്ടു ചട്ടങ്ങളുണ്ടായിരിക്കും. ഓരോ ചട്ട
ത്തിനും താഴെ രണ്ടെന്ന കണക്കിൽ പതിനാറു
വെള്ളിച്ചുവടുകളും ഉണ്ടായിരിക്കും.
26"കരുവേലകത്തടികൊണ്ട് വിശുദ്ധകൂടാര
ത്തിന്റെ ചട്ടങ്ങൾക്ക് അഴികൾ ഉണ്ടാക്കുക.
കൂടാരത്തിന്റെ ആദ്യത്തെ വശത്ത് കുറുകെ
യുള്ള അഞ്ച് അഴികൾ ഉണ്ടാക്കണം. 27വിശുദ്ധ
കൂടാരത്തിന്റെ അങ്ങേ വശത്തുള്ള ചട്ടങ്ങൾക്ക്
അഞ്ചു കൂട്ടിച്ചേർക്കലുകൾ ഉണ്ടായിരിക്കണം.
കൂടാരത്തിന്റെ പിൻഭാഗത്തുള്ള ചട്ടങ്ങൾക്കും
അഞ്ചു കൂട്ടിച്ചേർക്കലുകൾ വേണം. 28ഒരറ്റ
ത്തുള്ള ചട്ടങ്ങളിൽനിന്ന് മറ്റേ അറ്റത്തുള്ള ചട്ടം
വരെ നടുവിലത്തെ അഴികടന്ന് പോകണം.
29"ചട്ടങ്ങൾ സ്വർണ്ണം പൊതിയുക. അഴിപി
ടിപ്പിക്കാൻ സ്വർണ്ണവളയങ്ങളും ഉണ്ടാക്കണം.
അഴികളും സ്വർണ്ണം പൊതിയണം. 30നിങ്ങ
ൾക്കു ഞാൻ മലമുകളിൽ കാണിച്ചു തന്നതു
പോലെ തന്നെ വിശുദ്ധകൂടാരം നിർമ്മിക്കുക.

## വിശുദ്ധകൂടാരത്തിന്റെ ഉള്ളിൽ

31"നേർത്ത ലിനൻ ഉപയോഗിച്ച് വിശുദ്ധ
കൂടാരത്തിന്റെ ഉൾവശം പകുക്കണം. നീല-
ധൂമ്ര-ചുവപ്പു നൂലുകളുപയോഗിച്ച് കെരൂബു
മാലാഖമാരെ തിരശ്ശീലയിൽ തുന്നിപ്പിടിപ്പി
ക്കണം. 32കരുവേലകത്തടി ഉപയോഗിച്ച് നാലു
തൂണുകൾ ഉണ്ടാക്കി അവയെ സ്വർണ്ണംകൊണ്ട്
പൊതിയണം. ആ തൂണുകളിൽ സ്വർണ്ണം
കൊണ്ടുണ്ടാക്കിയ കൊളുത്തുകൾ ചേർക്കണം.
തൂണുകൾ നാലു വെള്ളിച്ചുവടുകളിൽ പിടി
പ്പിക്കണം. എന്നിട്ട് തിരശ്ശീല സ്വർണ്ണക്കൊളു

ത്തുകളിൽ തൂക്കിയിടുക. 33സ്വർണ്ണവളയങ്ങ
ളുടെ താഴെവേണം തിരശ്ശീല വയ്ക്കാൻ.
സാക്ഷ്യപെട്ടകം തിരശ്ശീലയ്ക്കു പിന്നിൽ
വയ്ക്കണം. തിരശ്ശീല വിശുദ്ധസ്ഥലത്തെ അതി
വിശുദ്ധസ്ഥലവുമായി വേർതിരിക്കും. 34അതി
വിശുദ്ധസ്ഥലത്ത് സാക്ഷ്യപെട്ടകത്തിന്റെ
മേൽ അതിന്റെ മൂടി വയ്ക്കണം.

35“വിശുദ്ധസ്ഥലത്ത്, തിരശ്ശീലയുടെ മറു
വശത്ത് നീയുണ്ടാക്കിയ വിശിഷ്ടമേശ
വയ്ക്കുക. വിശുദ്ധകൂടാരത്തിന്റെ വടക്കു വശ
ത്തായിരിക്കണം മേശ വയ്ക്കേണ്ടത്. തെക്കു
വശത്ത് വിളക്കുകാലും വയ്ക്കണം. മേശയുടെ
എതിർവശത്താണ് വിളക്കുകാൽ വയ്ക്കേണ്ടത്.

## വിശുദ്ധകൂടാരത്തിന്റെ വാതിൽ

36“അനന്തരം വിശുദ്ധകൂടാരത്തിന്റെ
വാതിൽ മറയ്ക്കാൻ ഒരു തിരശ്ശീലയുണ്ടാക്കുക.
നീല-ധൂമ്ര-ചുവപ്പു നൂലുകളും നേർത്ത ലിന
നും ഉപയോഗിച്ചു വേണം തിരശ്ശീലയുണ്ടാ
ക്കാൻ. അതിന്മേൽ ചിത്രങ്ങളും തുന്നിച്ചേർ
ക്കണം. 37ആ തിരശ്ശീലയ്ക്ക് അഞ്ചു സ്വർണ്ണ
ക്കൊളുത്തുകൾ ഉണ്ടാക്കുക. കരുവേലകത്തടി
കൊണ്ടുണ്ടാക്കിയ അഞ്ചു തൂണുകൾ സ്വർണ്ണം
പൊതിഞ്ഞ് ഉണ്ടാക്കുക. അഞ്ചു തൂണുകൾക്കും
വേണ്ടി അഞ്ച് ഓട്ടു ചുവടുകളും ഉണ്ടാക്കുക.”

## ഹോമയാഗത്തിനുള്ള യാഗപീഠം

27 യഹോവ മോശെയോടു പറഞ്ഞു,
“കരുവേലകത്തടികൊണ്ട് ഒരു യാഗ
പീഠം ഉണ്ടാക്കുക. അതു സമചതുരമായിരി
ക്കണം. അതിന് അഞ്ചു മുഴം നീളവും അഞ്ചു
മുഴം വീതിയും മൂന്നു മുഴം ഉയരവുമുണ്ടായി
രിക്കണം. 2യാഗപീഠത്തിന്റെ നാലു മൂലകളി
ലും കൊമ്പുണ്ടായിരിക്കണം. ഓരോ കൊമ്പും
ഓരോ മൂലയ്ക്കു ചേർത്ത് ഒറ്റക്കഷണമായിത്തീ
ർക്കണം. അനന്തരം യാഗപീഠത്തെ ഓടുകൊ
ണ്ടു പൊതിയുക.

3“യാഗപീഠത്തിൽ ഉപയോഗിക്കാൻ പാത്ര
ങ്ങളും ഉപകരണങ്ങളും ഓടുകൊണ്ട് ഉണ്ടാക്കി
യിരിക്കണം. കലങ്ങളും കോരികളും കിണ്ണ
ങ്ങളും മുള്ളുകളും തളികകളും ഉണ്ടാക്കണം.
യാഗപീഠത്തിൽനിന്നും ചാരം വാരിക്കളയാനാ
ണിവ ഉപയോഗിക്കേണ്ടത്. 4യാഗപീഠത്തിന്
ഒരു മൂടിയും ഉണ്ടാക്കണം. മൂടി ഒരു വലപോലെ
ഉണ്ടാക്കിയതാവണം. മൂടിയുടെ നാലു മൂല
യ്ക്കും ഓടുകൊണ്ടുള്ള ഓരോ വളയങ്ങളും
പിടിപ്പിക്കുക. 5യാഗപീഠത്തിന്റെ ചുവട്ടിൽ
അതിന്റെ ചുറ്റുപടിക്കു താഴെയായി ലോഹ
ക്കൂട് പിടിപ്പിക്കുക. അത് യാഗപീഠത്തിന്റെ
ചുവട്ടിൽനിന്നും അതിന്റെ പകുതിയോളം
മൂടുന്നതായിരിക്കണം.

6“യാഗപീഠത്തിന് കരുവേലകത്തടി കൊണ്ടു
ണ്ടാക്കി ഓടു പൊതിഞ്ഞ താങ്ങുകളും ഉണ്ടാ
ക്കണം. 7യാഗപീഠത്തിന്റെ ഇരുവശത്തും ഉള്ള
വളയങ്ങളിലൂടെ തണ്ട് കടത്തിയിരിക്കണം.
പീഠത്തെ ചുമക്കുന്നതിന് തണ്ടുകൾ ഉപയോഗി
ക്കുക. 8പലകകൊണ്ട് ശൂന്യമായ ഒരു പെട്ടി
പോലെ യാഗപീഠത്തെ ഉണ്ടാക്കുക. ഞാൻ
മലമുകളിൽ വച്ച് നിങ്ങളോടു പറഞ്ഞതു
പോലെ വേണം യാഗപീഠം ഉണ്ടാക്കേണ്ടത്.

## വിശുദ്ധകൂടാരത്തിന്റെ മുറ്റം

9“വിശുദ്ധകൂടാരത്തിന് ഒരു മുറ്റം ഉണ്ടാക്കണം.
തെക്കുവശത്ത് നൂറുമുഴം നീളമുള്ള തിരശ്ശീല
കളുടെ ഞൊറി കെട്ടിയിരിക്കണം. നേർത്ത
ലിനൻകൊണ്ടായിരിക്കണം ആ തിരശ്ശീലകൾ
ഉണ്ടാക്കേണ്ടത്. 10ഇരുപതു തൂണുകളും ഇരുപത്
ഓട്ടു ചുവടുകളും ഉപയോഗിക്കുക. തൂണുക
ളുടെ കൊളുത്തുകളും ചുറ്റുപട്ടയും വെള്ളികൊ
ണ്ടുണ്ടാക്കണം. 11വടക്കു വശത്തും തിരശ്ശീലയ്ക്ക്
നൂറു മുഴം നീളമുണ്ടായിരിക്കണം. അതിന് ഇരു
പതു തൂണുകളും ഇരുപത് ഓട്ടുചുവടുകളും
ഉണ്ടായിരിക്കണം. വെള്ളി കൊണ്ടുള്ള കൊളു
ത്തുകളും വെള്ളി കൊണ്ടുള്ള ചുറ്റു പട്ടകളും
ഉണ്ടാക്കണം.

12“മുറ്റത്തിന്റെ പടിഞ്ഞാറെ വശത്ത് പത്തു
കാലുകളും പത്തു ചുവടുകളുമായി അമ്പതു
മുഴം നീളമുള്ള തിരശ്ശീല ഉണ്ടായിരിക്കണം.
13മുറ്റത്തിന്റെ കിഴക്കു വശത്തിനും അമ്പതു
മുഴം നീളമുണ്ടായിരിക്കണം. 14മുറ്റത്തേക്ക് ഈ
കിഴക്കു വശം ഒരു കവാടം ആയിരിക്കും. കവാ
ടത്തിന്റെ ഒരു വശത്ത് പതിനഞ്ചു മുഴം നീള
മുള്ള തിരശ്ശീലകളുണ്ടായിരിക്കണം. മൂന്നു തൂണു
കളും മൂന്നു ചുവടുകളും ആ വശത്തുണ്ടായി
രിക്കണം. 15മറ്റേ വശത്തും പതിനഞ്ചുമുഴം നീള
മുള്ള തിരശ്ശീലയാണ് വേണ്ടത്. ആ വശത്ത്
മൂന്നു കാലുകളും മൂന്നു ചുവടുകളും വേണം.

16“മുറ്റത്തിന്റെ കവാടത്തിന് ഇരുപതു മുഴം
നീളമുള്ള തിരശ്ശീലയുണ്ടാക്കുക. നേർത്ത
ലിനനും നീല-ധൂമ്ര-ചുവപ്പു നൂലും ഉപയോ
ഗിച്ചു വേണം തിരശ്ശീലയുണ്ടാക്കുവാൻ.
അതിൽ ചിത്രപ്പണികളും തുന്നിപ്പിടിപ്പിക്കണം.
ആ തിരശ്ശീലയ്ക്കു നാലു കാലുകളും നാലു
ചുവടുകളുമാണ് വേണ്ടത്. 17മുറ്റത്തിനു ചുറ്റു
മുള്ള എല്ലാക്കാലുകളും വെള്ളിപ്പട്ടകൊണ്ട് കൂട്ടി
ച്ചേർത്തിരിക്കണം. തൂണുകളിലെ കൊളുത്തു
കൾ വെള്ളികൊണ്ടും ചുവടുകൾ ഓടു കൊ
ണ്ടും ഉണ്ടാക്കണം. 18മുറ്റത്തിന്റെ നീളം നൂറു
മുഴവും വീതി അൻപതു മുഴവും ആയിരിക്കണം.
മുറ്റത്തിനു ചുറ്റുമുള്ള തിരശ്ശീലകൾക്ക് അഞ്ചു
മുഴം ഉയരമുണ്ടായിരിക്കണം. നേർത്ത ലിനൻ
കൊണ്ടുണ്ടാക്കിയതായിരിക്കണം തിരശ്ശീലകൾ.
തൂണുകൾക്കു കീഴിലുള്ള ചുവട് ഓടു കൊണ്ടും.
19വിശുദ്ധ കൂടാരത്തിലെ എല്ലാ ഉപകരണങ്ങ
ളും കൂടാരക്കുറ്റികളും മറ്റു സാധനങ്ങളും ഓടു
കൊണ്ട് ഉണ്ടാക്കിയതായിരിക്കണം. മുറ്റത്തിനു
ചുറ്റുമുള്ള എല്ലാ തിരശ്ശീലക്കുറ്റികളും ഓടു
കൊണ്ടുണ്ടാക്കിയതായിരിക്കണം.

## വിളക്കിനുള്ള എണ്ണ

20“ഏറ്റവും നല്ല ഒലിവെണ്ണ കൊണ്ടുവരാൻ
യിസ്രായേൽജനതയോടു കല്പിക്കുക. എല്ലാ
സന്ധ്യയ്ക്കും കത്തിക്കേണ്ട വിളക്കിൽ ആ
എണ്ണ ഉപയോഗിക്കുക. 21വിളക്കിനെ കാത്തു
സൂക്ഷിക്കേണ്ടത് അഹരോന്റെയും പുത്രന്മാരു
ടെയും ചുമതലയാണ്. സമ്മേളനക്കൂടാരത്തി
ലെ ആദ്യത്തെ മുറിയിലേക്ക് അവർ പോകും.
കരാറിന്റെ പെട്ടകമിരിക്കുന്ന മുറിയുടെ പുറ
ത്ത് രണ്ടു മുറികളെയും വേർതിരിക്കുന്ന തിര
ശ്ശീലക്ക് പിന്നിലാണ് അത്. അവിടെ യഹോ
വയുടെ തിരുമുമ്പിൽ സന്ധ്യമുതൽ പ്രഭാതം
വരെ വിളക്കു കാക്കുകയാണിവരുടെ ചുമതല.
യിസ്രായേൽജനതയും അവരുടെ പിന്മുറ
ക്കാരും ഈ ചട്ടം എക്കാലവും അനുസരിക്കണം.”

## പുരോഹിതർക്കുള്ള വസ്ത്രങ്ങൾ

28 അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, “നിന്റെ സഹോദരൻ അഹരോ

നോടും അവൻെറ മക്കളായ നാദാബ്,
അബീഹൂ, എലെയാസാർ, ഈഥാമാർ, എന്നി
വരോടും യിസ്രായേലുകാർക്കിടയിൽനിന്നും
നിൻെറയടുത്തേക്കു വരാൻ പറയുക. അവർ
പുരോഹിതന്മാരായി എന്നെ ശുശ്രൂഷിക്കട്ടെ.

2“നിൻെറ സഹോദരൻ അഹരോന് വിശേഷ
വസ്ത്രങ്ങൾ ഉണ്ടാക്കുക. ആ വസ്ത്രങ്ങൾ
അവന് മഹത്വവും ബഹുമതിയും നൽകും. 3ആ
വസ്ത്രങ്ങളുണ്ടാക്കാൻ പരിശീലനം ലഭിച്ചവർ
ജനങ്ങൾക്കിടയിലുണ്ട്. അവർക്ക് ഞാൻ വിശേ
ഷമായ കഴിവ് നൽകിയിട്ടുണ്ട്. അഹരോനു
വേണ്ടി വസ്ത്രങ്ങൾ തുന്നാൻ അവരോടു പറ
യുക. ആ വസ്ത്രങ്ങൾ, അവൻ എന്നെ വിശേ
ഷപ്പെട്ട രീതിയിൽ ശുശ്രൂഷിക്കുന്നു എന്നു
കാണിക്കും. അപ്പോൾ അവന് എന്നെ ശുശ്രൂഷി
ക്കാൻ കഴിയും. 4അവരുണ്ടാക്കേണ്ട വസ്ത്രങ്ങൾ
ഇവയൊക്കെയാണ്: ന്യായവിധിമാർച്ചട്ട,
ഏഫോദ്, നീലമേലങ്കി, വെള്ളക്കുപ്പായം, തല
പ്പാവ്, അരപ്പട്ട. നിൻെറ സഹോദരൻ അഹ
രോനും പുത്രന്മാർക്കും വേണ്ടിയാണിവ ഉണ്ടാ
ക്കേണ്ടത്. അപ്പോൾ അഹരോനും പുത്രന്മാ
ർക്കും എന്നെ ശുശ്രൂഷിക്കാനാവും. 5സ്വർണ്ണ
നൂലുകളും നേർത്ത ലിനനും നീല-ധൂമ്ര-
ചുവപ്പു നൂലും ഉപയോഗിക്കാൻ അവരോടു
പറയുക.

## ഏഫോദും അരപ്പട്ടയും

6“സ്വർണ്ണനൂലുകളും നേർത്ത ലിനനും, നീല-
ധൂമ്ര-ചുവപ്പു നൂലും ഉപയോഗിച്ചു വേണം
ഏഫോദുണ്ടാക്കാനെന്ന് അവരോടു പറയുക.
വളരെയധികം സാമർത്ഥ്യമുള്ള ഒരുവൻ വേണം
ഇതു ചെയ്യാൻ. 7ഏഫോദിൻെറ രണ്ടു ചുമലി
ലും തോൾപ്പട്ടകൾ വേണം. അവ തമ്മിൽ
ബന്ധിപ്പിക്കാവുന്നതുപോലെ വേണം ഏഫോ
ദിൻെറ മൂലകളിൽ പിടിപ്പിക്കാൻ.

8“അവർ അതീവ ശ്രദ്ധയോടെ ഏഫോദിനു
വേണ്ടി ഒരു അരപ്പട്ടയും നെയ്യണം. അരപ്പട്ടയും
ഏഫോദിനുണ്ടാക്കിയതു പോലെ സ്വർണ്ണനൂ
ലുകളും നേർത്ത ലിനനും നീല-ധൂമ്ര-ചുവപ്പു
നൂലും ഉപയോഗിച്ചുണ്ടാക്കിയതായിരിക്കണം.

9“രണ്ടു ഗോമേദകക്കല്ലുകളെടുക്കുക. ആ രത്ന
ത്തിൽ യിസ്രായേലിൻെറ (യാക്കോബ്)
പന്ത്രണ്ട് മക്കളുടെയും പേരു കൊത്തുക. 10ആറു
പേരുകൾ ഒരു രത്നത്തിന്മേലും ബാക്കി ആറു
പേരുകൾ മറ്റേ രത്നത്തിന്മേലും കൊത്തുക.
മൂത്തപുത്രൻമുതൽ ഇളയപുത്രൻവരെ പ്രായ
ക്രമമനുസരിച്ചു വേണം പേരുകൊത്താൻ.
11യിസ്രായേലിൻെറ പുത്രന്മാരുടെ പേരുകൾ
ഈ കല്ലുകളിൽ മുദ്രകുത്തുന്നതുപോലെ
വേണം കൊത്തിവയ്ക്കാൻ. സ്വർണ്ണത്തിൽ ആ
കല്ലുകൾ ഉറപ്പിക്കുക. 12അനന്തരം ഈ രണ്ടു
രത്നങ്ങളും ഏഫോദിൻെറ തോൾപ്പട്ടയിൽ പിടി
പ്പിക്കണം. അഹരോൻ യഹോവയ്ക്കു മുമ്പിൽ
നിൽക്കുമ്പോൾ ഈ വിശേഷവസ്ത്രം ധരിക്ക
ണം. യിസ്രായേലിൻെറ മക്കളുടെ പേരു കൊ
ത്തിയ രണ്ടു കല്ലുകൾ ഏഫോദിന്മേൽ ചാർ
ത്തിയിരിക്കണം. യിസ്രായേൽജനതയെ ഓർമ്മി
ക്കുവാൻ ഈ രത്നങ്ങൾ ദൈവത്തെ സഹായി
ക്കും. 13ഏഫോദിൽ കല്ലുകളെ ചേർത്തു വയ്ക്കു
വാൻ തങ്കംതന്നെ ഉപയോഗിക്കണം.

14തങ്കച്ചങ്ങലകൾ കയറുപോലെ പിരിച്ചു
വയ്ക്കുക. ആ സ്വർണ്ണച്ചങ്ങല കല്ലുകൾ
വയ്ക്കുന്ന സ്വർണ്ണച്ചിമിഴിനോടു ബന്ധിപ്പി
ക്കുക.

## ന്യായവിധിമാർച്ചട്ട

15“മഹാപുരോഹിതനു വേണ്ടി ഒരു ന്യായ
വിധിമാർച്ചട്ട ഉണ്ടാക്കുക. ഏഫോദുണ്ടാക്കി
യതുപോലെതന്നെ മികച്ച പണിക്കാർ വേണം
ഇതും ഉണ്ടാക്കാൻ. സ്വർണ്ണനൂലുകളും നേർത്ത
ലിനനും നീല-ധൂമ്ര-ചുവപ്പുനൂലും അവർ
ഇതിനായി ഉപയോഗിക്കണം. 16ന്യായവിധി
മാർച്ചട്ട രണ്ടായി മടക്കി ഒരു സമചതുരക്കീ
ശയും ഉണ്ടാക്കണം. ഒൻപതിഞ്ചുനീളവും ഒൻപ
തിഞ്ചുവീതിയും അതിനുണ്ടാകണം. 17ന്യായവി
ധിമാർച്ചട്ടയിൽ നാലു നിരയിൽ മനോഹര
മായ രത്നങ്ങൾ പിടിപ്പിക്കണം. ഒന്നാം നിരയിൽ
താമ്രമണി, പുഷ്യരാഗം, മാണിക്യം എന്നിവയും
18രണ്ടാംനിരയിൽ മരതകം, ഇന്ദ്രനീലം, വജ്രം
എന്നിവയും 19മൂന്നാംനിരയിൽ ഇളംപച്ച രത്നം,
വൈഡൂര്യം, സുഗന്ധക്കല്ല് എന്നിവയും
20നാലാംനിരയിൽ പച്ചക്കല്ല്, ഗോമേദകം,
സൂര്യകാന്തക്കല്ല് എന്നിവയും പിടിപ്പിക്കുക.
21യിസ്രായേലിൻെറ ഓരോ മക്കൾക്കും ഓരോ
ന്ന് എന്ന കണക്കിൽ പന്ത്രണ്ടു രത്നങ്ങൾ ന്യായ
വിധിമാർച്ചട്ടയിൽ പതിച്ചിരിക്കണം. ഓരോ
കല്ലിന്മേലും യിസ്രായേലിൻെറ ഓരോ മക്ക
ളുടെ പേരെഴുതുക. മുദ്രയുണ്ടാക്കുന്നതുപോ
ലെ കൊത്തിവേണം ഈ പേരുകളെഴുതാൻ.

22“ന്യായവിധിമാർച്ചട്ടയിലേക്കായി തങ്ക
ത്തിൽ ചങ്ങലകളുണ്ടാക്കുക. ഒരു കയർപോലെ
അവ പിരിച്ചുവയ്ക്കണം. 23ന്യായവിധിമാർച്ച
ട്ടയുടെ തോളുകളിൽ രണ്ടു സ്വർണ്ണവളയങ്ങ
ളും പിടിപ്പിക്കുക. 24ന്യായവിധിമാർച്ചട്ടയുടെ
മൂലകളിലുള്ള ഈ രണ്ടു വളയങ്ങളിലൂടെ രണ്ടു
സ്വർണ്ണച്ചങ്ങലകളും കടത്തുക. 25സ്വർണ്ണച്ചങ്ങ
ലകളുടെ മറ്റേ അറ്റങ്ങളെ സ്വർണ്ണശലാകക
ളുമായി ബന്ധിക്കണം. ഏഫോദിൻെറ തോൾ
പ്പട്ടകളിൽ മുൻഭാഗത്താണിവ പിടിപ്പിക്കേ
ണ്ടത്. 26രണ്ടു സ്വർണ്ണവളയങ്ങൾക്കൂടി ഉണ്ടാക്കി
ന്യായവിധിമാർച്ചട്ടയുടെ മറ്റേ രണ്ടു മൂല
കളിൽ പിടിപ്പിക്കുക. അത് ഏഫോദിനുശേഷം
ന്യായവിധിമാർച്ചട്ടയുടെ ഉള്ളിൽ അരികിലാ
ണ് വേണ്ടത്. 27രണ്ടു സ്വർണ്ണവളയങ്ങൾ കൂടി
ഉണ്ടാക്കി ഏഫോദിൻെറ മുമ്പിൽ തോൾപ്പട്ട
യിൽ താഴെ പിടിപ്പിക്കുക. ഏഫോദിൻെറ അര
പ്പട്ടയ്ക്കു മുകളിലാണിതു വരുന്നത്. 28ന്യായവി
ധിമാർച്ചട്ടയിലെ സ്വർണ്ണവളയങ്ങളും ഏഫോ
ദിലെ സ്വർണ്ണവളയങ്ങളും നീല നാടകൊണ്ടു
തമ്മിൽ ബന്ധിക്കുക. അങ്ങനെ മാർച്ചട്ട അരപ്പ
ട്ടയ്ക്കു മുകളിൽ നിൽക്കുകയും അയഞ്ഞുപോ
കാതിരിക്കുകയും ചെയ്യും.

29“അഹരോൻ വിശുദ്ധസ്ഥലത്തു പ്രവേശി
ക്കുമ്പോൾ ന്യായവിധിക്കുള്ള മാർച്ചട്ട ധരിച്ചി
രിക്കണം. അങ്ങനെ അവൻ തൻെറ ഹൃദയത്തി
നുമേൽ യിസ്രായേലിൻെറ പന്ത്രണ്ടു മക്കളുടെ
പേരു ധരിക്കും. യഹോവ എല്ലായ്പ്പോഴും
അവരെ ഓർമ്മിക്കുകയും ചെയ്യും. 30ന്യായവി
ധിമാർച്ചട്ടയിൽ ഊറീമും തുമ്മീമും വച്ചിരി
ക്കണം. അഹരോൻ യഹോവയുടെ മുമ്പിൽ
പോകുമ്പോഴൊക്കെ അവ അഹരോൻെറ ഹൃദ
യത്തിനുമേൽ കിടക്കും. അങ്ങനെ യഹോവ
യുടെ സന്നിധിയിൽ യിസ്രായേൽജനതയുടെ
ന്യായവിധിയുടെ മാർഗ്ഗം അഹരോൻ എപ്പോ
ഴും തൻെറ ഹൃദയത്തിനുമേൽ വയ്ക്കണം.

### പുരോഹിതർക്കുള്ള മറ്റു വസ്ത്രങ്ങൾ

31“ഏഫോദിനായി ഒരു നീലമേലങ്കി ഉണ്ടാ
ക്കുക. 32നടുക്ക് തലകടത്താൻവേണ്ടി ഒരു ദ്വാര
മിടുക. ഈ ദ്വാരത്തിന്റെ അരികുകളിൽ ഒരു
കഷണം തുണി തുന്നിപ്പിടിപ്പിക്കുക. ആ തുണി
ദ്വാരം കീറിപ്പോകാതിരിക്കാൻ നാട എന്നതു
പോലെ വേണം തയ്ക്കാൻ. 33നീല-ധൂമ്ര- ചുവ
പ്പുനൂലുകളുപയോഗിച്ച് മാതളപ്പഴങ്ങളുണ്ടാ
ക്കി മേലങ്കിയുടെ അടിയിൽ തൂക്കിയിടുക. മാത
ളപ്പഴങ്ങൾക്കിടയിൽ സ്വർണ്ണമണികളും പിടി
പ്പിക്കണം. 34അങ്ങനെ മേലങ്കിയുടെ അടിഭാഗ
ത്ത് ചുറ്റിലും അരികിൽ മണികളും മാതളപ്പഴ
ങ്ങളും ഉണ്ടായിരിക്കണം. ഓരോ മാതളപ്പഴ
ത്തിനു ശേഷവും ഓരോ സ്വർണ്ണമണികളുണ്ടാ
യിരിക്കണം. 35പുരോഹിതനായി പ്രവർത്തിക്കു
മ്പോൾ അഹരോൻ ഇതു ധരിക്കണം. അഹ
രോൻ യഹോവയുടെ മുമ്പിലേക്കു വിശുദ്ധസ്ഥ
ലത്തേക്കു പോകുമ്പോൾ മണികൾ ശബ്ദിക്കും.
അവൻ വിശുദ്ധസ്ഥലത്തുനിന്നും പോകുമ്പോ
ഴും മണികൾ മുഴങ്ങും. അങ്ങനെ അഹരോൻ
മരിക്കാതിരിക്കും.
36“ഒരു കഷണം സ്വർണ്ണത്തിൽ മുദ്രയുണ്ടാക്കു
ന്നതുപോലെ ഈ വാക്കുകൾ ആലേഖനം ചെ
യ്യുക: യഹോവയ്ക്കു പരിശുദ്ധം. 37സ്വർണ്ണക്ക
ഷണം തലപ്പാവിനു മുമ്പിൽ വരത്തക്കവിധം
തലപ്പാവിനു ചുറ്റും നീല നാടകെട്ടുക. 38അഹ
രോൻ അത് തലയിൽ ധരിക്കണം. അങ്ങനെ
അവൻ യിസ്രായേൽജനത യഹോവയ്ക്കു
സമർപ്പിക്കുന്ന വഴിപാടുകളിൽ വന്നിട്ടുള്ള
തെറ്റുകൾ ഇല്ലാതാക്കും. ജനങ്ങളുടെ സമ്മാന
ങ്ങൾ യഹോവ സ്വീകരിക്കുന്നതിനായി അഹ
രോനെപ്പോഴും അതു തന്റെ നെറ്റിയിൽ
ധരിക്കും.
39“നേർത്ത ലിനൻ ഉപയോഗിച്ചുവേണം
വെള്ള മേലങ്കി നെയ്യാൻ. തലപ്പാവിനും നേർ
ത്ത ലിനൻ ഉപയോഗിക്കുക. അരപ്പട്ട യിലും
ചിത്രപ്പണികൾ തുന്നിപിടിപ്പിച്ചിട്ടു ണ്ടാവണം.
40അഹരോന്റെ പുത്രന്മാർക്കും കുപ്പായങ്ങൾ,
അരപ്പട്ടകൾ, തലപ്പാവുകൾ എന്നിവ ഉണ്ടാ
ക്കുക. അത് അവർക്ക് മഹത്വവും ബഹുമതിയും
നൽകും. 41വസ്ത്രങ്ങൾ നിന്റെ സഹോദരൻ
അഹരോനേയും മക്കളേയും ധരിപ്പിക്കുക. അന
ന്തരം വിശേഷപ്പെട്ട എണ്ണ തളിച്ച് അവരെ
പുരോഹിതരാക്കുക. അത് അവരെ വിശുദ്ധരാ
ക്കുകയും അവർ പുരോഹിതരെന്ന നിലയിൽ
എന്നെ ശുശ്രൂഷിക്കുകയും ചെയ്യും.
42“പുരോഹിതന്മാർക്ക് ലിനൻ ഉപയോഗിച്ച്
അടിവസ്ത്രങ്ങൾ ഉണ്ടാക്കുക. അത് അവരുടെ
അരമുതൽ തുടവരെയുള്ള ഭാഗങ്ങൾ മറ
യ്ക്കണം. 43സമ്മേളനക്കൂടാരത്തിലേക്കു പ്രവേ
ശിക്കുമ്പോഴൊക്കെ അഹരോനും മക്കളും ഈ
വസ്ത്രങ്ങൾ ധരിച്ചിരിക്കണം. പുരോഹിതന്മാ
രെന്ന നിലയിൽ വിശുദ്ധസ്ഥലത്ത് യാഗപീഠ
ത്തിനടുത്തുവന്ന് ശുശ്രൂഷ നടത്തുമ്പോഴൊക്കെ
അവരിതു ധരിച്ചിരിക്കണം. ഈ വസ്ത്രം ധരി
ക്കാതിരുന്നാൽ അവർ കുറ്റക്കാരാകുകയും അവർ
മരിക്കേണ്ടിവരികയും ചെയ്യും. ഇത് അഹ
രോനും അവന്റെ പിൻഗാമികളായ മുഴുവൻ
കുടുംബക്കാർക്കും എക്കാലത്തേക്കുമുള്ള ഒരു
നിയമമാണ്.”

### പുരോഹിതന്മാരെ വാഴിക്കുന്നതിനുള്ള ചടങ്ങ്

29 അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, “അഹരോനും മക്കളും പുരോഹിത
ന്മാരെന്ന നിലയിൽ എന്നെ ശുശ്രൂഷിക്കുന്നു
വെന്നു തെളിയിക്കാൻ നീ എന്താണു ചെയ്യേണ്ട
തെന്ന് ഞാൻ ഇനി പറയാം. ഒരു കുറവുമി
ല്ലാത്ത ഒരു കാളക്കുട്ടിയെയും രണ്ട് ആണാടുക
ളെയും സംഘടിപ്പിക്കുക. 2അനന്തരം നേർത്ത
ഗോതമ്പു പൊടികൊണ്ട് പുളിമാവു ചേർക്കാ
തെ അപ്പമുണ്ടാക്കുക. ഇതേ സാധനങ്ങൾ
കൊണ്ട് ഒലീവെണ്ണ ചേർത്ത് കനം കുറഞ്ഞ
അടകളുമുണ്ടാക്കുക. എന്നിട്ട് പരന്നു കട്ടികു
റഞ്ഞ അടകൾ എണ്ണയുപയോഗിച്ച് ഉണ്ടാ
ക്കുക. 3ഈ അപ്പങ്ങളും അടകളും ഒരു കൂടയിൽ
എടുക്കുക. ആ കൂട അഹരോനെയും മക്കളെയും
ഏല്പിക്കുക. കാളയേയും രണ്ട് ആണാടുകളേയും
അതോടൊപ്പം അവരെ ഏല്പിക്കണം.
4“അനന്തരം അഹരോനെയും അവന്റെ
പുത്രന്മാരെയും സമ്മേളനക്കൂടാരത്തിന്റെ
കവാടത്തിലേക്കു കൊണ്ടുവന്ന് വെള്ളത്തിൽ
കഴുകുക. 5അനന്തരം അഹരോനെ വിശേഷ
വസ്ത്രങ്ങളണിയിക്കുക. നെയ്തെടുത്ത വെള്ള
മേലങ്കിയും ഏഫോദിനോടൊപ്പമുള്ള നീല
മേലങ്കിയും അവനെ ധരിപ്പിക്കുക. ഏഫോദും
ന്യായവിധിമാർച്ചട്ടയും അവനെ ധരിപ്പിക്കുക.
അനന്തരം മനോഹരമായ അരപ്പട്ടയും അവനെ
അണിയിക്കുക. 6തലപ്പാവ് അവന്റെ തലയിൽ
ചൂടുക. തലപ്പാവിനു ചുറ്റുമായി പ്രത്യേക
കിരീടവും അണിയിക്കുക. 7അഭിഷേകതൈല
മെടുത്ത് അഹരോന്റെ തലയിൽ തളിക്കുക.
അഹരോൻ ആ ജോലിക്കു തെരഞ്ഞെടുക്ക
പ്പെട്ടു എന്ന് അതു തെളിയിക്കും.
8“അനന്തരം അഹരോന്റെ പുത്രന്മാരെ
ഇവിടെ കൊണ്ടുവരിക. നെയ്തെടുത്ത
വെളുത്ത മേലങ്കി അവരെ ധരിപ്പിക്കുക.
9എന്നിട്ട് അവരുടെ അരയിൽ അരപ്പട്ടമുറുക്കുക.
പ്രത്യേക തൊപ്പിയും അവർക്കു ധരിക്കാൻ
കൊടുക്കുക. ആ സമയം അവർ പുരോഹി
തരാകാൻ ആരംഭിക്കും. എന്നേക്കും തുടരുന്ന
പ്രത്യേക നിയമം മൂലം അവർ പുരോഹിതന്മാ
രായിത്തീരും. അങ്ങനെയാണ് അഹരോനെയും
അവന്റെ പുത്രന്മാരെയും നിങ്ങൾ പുരോഹി
തന്മാരാക്കേണ്ടത്.
10“അനന്തരം കാളയെ സമ്മേളനക്കൂടാര
ത്തിനു മുമ്പിലുള്ള ആ സ്ഥലത്തേക്കു കൊണ്ടു
വരിക. അഹരോനും പുത്രന്മാരും തങ്ങളുടെ
കൈകൾ കാളയുടെ തലയിൽ വയ്ക്കണം.
11എന്നിട്ട് സമ്മേളനക്കൂടാരത്തിന്റെ പ്രവേശന
കവാടത്തിൽവച്ചു തന്നെ ആ കാളയെ
കൊല്ലുക. യഹോവ ഇതു കാണും. 12അനന്തരം
കാളയുടെ രക്തം കുറെ എടുത്ത് യാഗപീഠത്തി
ലേക്കു പോവുക. നിന്റെ വിരലുകൊണ്ട് ആ
രക്തം യാഗപീഠത്തിലെ കൊമ്പുകളിൽ ചാർ
ത്തുക. മിച്ചമുള്ള രക്തം മുഴുവൻ യാഗപീഠ
ത്തിനു താഴെയും ഒഴിക്കുക. 13അനന്തരം കാള
യുടെ ഉള്ളിലുള്ള മുഴുവൻ കൊഴുപ്പും കരളി
ന്റെ കൊഴുത്ത ഭാഗവും രണ്ടു വൃക്കകളും അവ
യ്ക്കു ചുറ്റുമുള്ള കൊഴുപ്പും എടുക്കുക. ബലി
പീഠത്തിൽ അവയെ ഒരു യാഗമായി ഹോമി
ക്കുക. 14അനന്തരം കാളയുടെ മാംസവും ചർമ്മ
വും മറ്റു ഭാഗങ്ങളുമെടുത്ത് നിങ്ങളുടെ പാളയ
ത്തിനു പുറത്തു കൊണ്ടുപോയി കത്തിച്ചുക
ളയുക. പുരോഹിതന്മാരുടെ പാപം ഇല്ലായ്മ
ചെയ്യാനുള്ള വഴിപാടാണിത്.
15“അനന്തരം തങ്ങളുടെ കൈകൾ ആണാടുക
ളിൽ ഒന്നിന്റെ തലയിൽ വയ്ക്കാൻ അഹരോ
നോടും പുത്രന്മാരോടും പറയുക. 16ആ ആണാ

ടിനെ കൊന്ന് രക്തം ശേഖരിക്കുക. ആ രക്തം
യാഗപീഠത്തിന്റെ നാലു വശത്തും തളിക്കുക.
17എന്നിട്ട് ആണാടിനെ പല കഷണങ്ങളായി
മുറിക്കുക. അതിന്റെ ആന്തരഭാഗങ്ങളും കാലും
കഴുകുക. ഈ ഭാഗങ്ങൾ ആണാടിന്റെ ശിരസ്സി
നോടും മറ്റു കഷണങ്ങളോടും ഒപ്പം വയ്ക്കുക.
18അനന്തരം എല്ലാം യാഗപീഠത്തിൽ ഹോമി
ക്കുക. അതൊരു ഹോമബലിയാണ്. അഗ്നി
യിലൂടെ യഹോവയ്ക്കു നൽകുന്ന വഴിപാ
ടാണിത്. അതിന്റെ ഗന്ധം യഹോവയെ സന്തു
ഷ്ടനാക്കുന്നു.

19“മറ്റേ ആണാടിന്റെ തലയിലും തങ്ങളുടെ
കൈകൾ വയ്ക്കാൻ അഹരോനോടും പുത്രന്മാ
രോടും പറയുക. 20ആ ആണാടിനെ കൊന്ന്
കുറേ രക്തം ശേഖരിക്കുക. ആ രക്തം അഹരോ
ന്റെയും പുത്രന്മാരുടെയും വലതു ചെവിമട
ക്കിൽ പുരട്ടുക. കുറേ രക്തം അവരുടെ വലതു
കൈയിലെ തള്ളവിരലിലും പുരട്ടുക. കുറച്ച്
അവരുടെ വലതു കാലിലെ പെരുവിരലിലും
പുരട്ടുക. എന്നിട്ട് മിച്ചമുള്ള രക്തം യാഗപീഠ
ത്തിന്റെ നാലു വശത്തേക്കും ഒഴിക്കുക. 21അന
ന്തരം യാഗപീഠത്തിൽനിന്നും കുറേ രക്തം എടു
ക്കുക. അത് എണ്ണ ചേർത്ത് അഹരോന്റെ
ശരീരത്തിലും വസ്ത്രത്തിലും തളിക്കുക. അവ
ന്റെ മക്കളുടെ മേലും വസ്ത്രത്തിലും തളിക്കുക.
അഹരോനും മക്കളും എന്റെ ശുശ്രൂഷകരാണെ
ന്നതിന് അതു സാക്ഷ്യം നൽകും. പ്രത്യേക
സന്ദർഭങ്ങളിൽ മാത്രമേ അവരുടെ വസ്ത്രങ്ങൾ
ഉപയോഗിക്കൂ എന്നും ഇതു കാണിക്കും.

22“അനന്തരം അഹരോനെ മഹാപുരോഹിത
നാക്കുന്ന ചടങ്ങിലേക്കുള്ള ആണാടിന്റെ കൊ
ഴുപ്പ് എടുക്കുക. വാലിനു ചുറ്റുമുള്ള കൊഴുപ്പും
ആന്തരാവയവങ്ങൾക്കു ചുറ്റുമുള്ള കൊഴുപ്പും
കരളിന്റെയും രണ്ടു വൃക്കകളുടെ ചുറ്റുമുള്ളതും
അവയിലുള്ളതുമായ കൊഴുപ്പു മുഴുവനും വല
തു കാലിലെ കൊഴുപ്പും എടുക്കണം. 23എന്നിട്ട്
പുളിപ്പില്ലാതെ നിങ്ങളുണ്ടാക്കിയ അപ്പം നിറച്ച
കൂട എടുക്കുക. നിങ്ങൾ യഹോവയുടെ
മുമ്പിൽ വച്ച കൂട തന്നെയാണിത്. കൂടയിൽ
നിന്ന് ഇനി പറയുന്ന സാധനങ്ങൾ പുറത്തെടു
ക്കുക: ഒരു കഷണം അപ്പം, എണ്ണ ചേർത്തുണ്ടാ
ക്കിയ ഒരു അട, ഒരു കനം കുറഞ്ഞ അട.
24ഇവ അഹരോനും പുത്രന്മാർക്കും നൽകുക.
യഹോവയുടെ മുമ്പിൽ ഇതെല്ലാം അവരുടെ
കയ്യിൽ പിടിച്ച് ഉയർത്തിക്കാട്ടാൻ അവരോടു
പറയുക. അത് യഹോവയ്ക്കുള്ള ഒരു വിശേഷ
വഴിപാടായിരിക്കും. 25അനന്തരം അഹരോന്റെ
യും പുത്രന്മാരുടെയും കയ്യിൽനിന്ന് അതെല്ലാം
വാങ്ങി ആണാടിനോടൊപ്പം യാഗപീഠത്തിൽ
വയ്ക്കുക. അനന്തരം യാഗപീഠത്തിലുള്ള
സാധനങ്ങളെല്ലാം ഹോമിക്കുക. അഗ്നിയിലൂ
ടെ യഹോവയ്ക്കു നൽകുന്ന ഹോമബലിയാ
ണത്. അതിന്റെ മണം യഹോവയെ സന്തുഷ്ട
നാക്കും.

26“അനന്തരം അഹരോനെ മഹാപുരോഹിത
നാക്കുന്നതിനുള്ള ചടങ്ങിനുപയോഗിക്കുന്ന
ആണാടിന്റെ നെഞ്ച് എടുക്കുക. ആണാ
ടിന്റെ നെഞ്ച് യഹോവയുടെ മുമ്പിൽ വഴിപാ
ടായി എടുത്തു പിടിക്കുക. അനന്തരം മടക്കിയെ
ടുത്തു സൂക്ഷിക്കുക. മൃഗത്തിന്റെ ഈ ഭാഗം
നിനക്കുള്ളതാണ്. 27അഹരോനെ മഹാപുരോ
ഹിതനാക്കാനുപയോഗിച്ച ആണാടിന്റെ
നെഞ്ചും കാലുമെടുത്ത് വിശുദ്ധമാക്കുക. അന
ന്തരം ആ വിശിഷ്ടഭാഗങ്ങൾ അഹരോനും അവ
ന്റെ പുത്രന്മാർക്കും നൽകുക. 28യിസ്രായേ
ലുകാർ അഹരോനും പുത്രന്മാർക്കും എപ്പോ
ഴും ഈ ഭാഗങ്ങൾ നൽകും. യിസ്രായേൽ ജനത
യഹോവയ്ക്കു വഴിപാട് നടത്തുമ്പോഴൊക്കെ
ഈ ഭാഗങ്ങൾ പുരോഹിതന്മാരുടെ അവകാശ
മായിരിക്കും. അവർ ഭാഗങ്ങൾ പുരോഹിത
ന്മാർക്കു നൽകുമ്പോൾ അതു യഹോവയ്ക്കു
നൽകുന്നതിനു സമമായിരിക്കും.

29“അഹരോനു വേണ്ടിയുണ്ടാക്കിയ വിശുദ്ധ
വസ്ത്രങ്ങളും ശേഖരിക്കുക. അത് അയാളുടെ
കാലശേഷം അയാളുടെ പുത്രന്മാർക്കുള്ളതാണ്.
പുരോഹിതരായിരിക്കുമ്പോൾ അവരതു ധരി
ക്കും. 30അഹരോനു ശേഷം അവന്റെ പുത്രൻ
മഹാപുരോഹിതനാകും. വിശുദ്ധസ്ഥലത്ത്
ശുശ്രൂഷ നടത്താൻ സമ്മേളനക്കൂടാരത്തിലേക്കു
വരുമ്പോൾ അയാൾ ആ വസ്ത്രങ്ങൾ ഏഴു
ദിവസത്തേക്കു ധരിക്കണം.

31“അഹരോന്റെ മഹാപൗരോഹിത്യാഭിഷേ
കത്തിന് ഉപയോഗിച്ച ആണാടിന്റെ മാംസം
പാകപ്പെടുത്തുക. ഒരു വിശുദ്ധസ്ഥലത്തു
വേണം പാചകം നടത്താൻ. 32അനന്തരം അഹ
രോനും പുത്രന്മാരും സമ്മേളനക്കൂടാരത്തിന്റെ
മുമ്പിൽവച്ച് ആ മാംസം ഭക്ഷിക്കണം. കൂടാതെ
കൂടയിലിരിക്കുന്ന അപ്പവും അവർ ഭക്ഷിക്കണം.
33പുരോഹിതന്മാരാക്കപ്പെട്ടപ്പോൾ അവർക്കു
ണ്ടായിരുന്ന പാപങ്ങൾ ഇല്ലാതാക്കാനാണ് ഈ
വഴിപാടുകൾ. അവർ മാത്രം ഈ വഴിപാടുകൾ
ഭക്ഷിക്കണം. ഈ ബലികൾ വിശുദ്ധമായതി
നാൽ മറ്റാരും ഇത് ഭക്ഷിക്കരുത്.

34പിറ്റേന്നു പ്രഭാതത്തിൽ അവശേഷിക്കുന്ന
ആണാടിന്റെ മാംസമോ അപ്പമോ ഉണ്ടെങ്കിൽ
അവ ഹോമിക്കണം. അത് ഒരു പ്രത്യേക സമയ
ത്ത് ഒരു പ്രത്യേക രീതിയിൽ തിന്നേണ്ടവയാ
യതിനാൽ ആ അപ്പമോ മാംസമോ നീ ഭക്ഷി
ക്കരുത്.

35“ഇതെല്ലാം നീ അഹരോനും പുത്രനും
വേണ്ടി ചെയ്യണം. ഞാൻ പറഞ്ഞതു പോലെ
തന്നെ നീ അതു ചെയ്യണം. അവരുടെ പൗരോ
ഹിത്യാഭിഷേക ചടങ്ങുകൾ ഏഴു ദിവസത്തേ
ക്കുണ്ടായിരിക്കണം.

36ഏഴു ദിവസത്തേക്ക് ഓരോ ദിവസവും
നിങ്ങൾ ഒരു കാളയെ വീതം യാഗമർപ്പിക്കണം.
അഹരോന്റെയും പുത്രന്മാരുടെയും പാപത്തി
ന്റെ ബലിയായിരിക്കണം അത്. യാഗപീഠ
ത്തെ വിശുദ്ധമാക്കുന്നതിനാണ് നിങ്ങളിതു
ചെയ്യേണ്ടത്. യാഗപീഠത്തിൽ ഒലിവെണ്ണ
ഒഴിച്ച് അതു ശുദ്ധമാക്കുക. 37ഏഴു ദിവസ
ത്തേക്ക് നിങ്ങൾ യാഗപീഠത്തെ ശുദ്ധവും വിശു
ദ്ധവുമാക്കണം. ആ സമയം യാഗപീഠം അതിവി
ശുദ്ധമാകും. യാഗപീഠത്തിൽ സ്പർശിക്കുന്ന
വസ്തുക്കളും ശുദ്ധമാകും.

38“എല്ലാ ദിവസവും നീ യാഗപീഠത്തിൽ
വഴിപാടർപ്പിക്കണം. ഒരു വയസ്സുള്ള രണ്ട്
ആട്ടിൻകുട്ടികളെ നീ കൊല്ലണം. 39ഒരാടിനെ
രാവിലെയും മറ്റേതിനെ വൈകിട്ടും. 40-41ആദ്യ
ത്തെ ആടിനെ നീ ബലിയർപ്പിക്കുമ്പോൾ എട്ടു
കോപ്പ നേർത്ത ഗോതമ്പുമാവുകൂടി അതോ
ടൊപ്പം കൊടുക്കുക. ആ മാവ് കാൽഹീൻ
വീഞ്ഞുമായി കൂട്ടിക്കലർത്തുക. രണ്ടാമത്തെ
കുഞ്ഞാടിനെ കൊല്ലുമ്പോൾ എട്ടു കോപ്പ നേർ
ത്ത ഗോതമ്പുമാവും കാൽഹീൻ വീഞ്ഞുമായി
വഴിപാട് അർപ്പിക്കുക. പ്രഭാതത്തിൽ ചെയ്ത
തുപോലെ തന്നെ അപ്പോഴും ചെയ്യുക. ഇത്
യഹോവയ്ക്കൊരു ഭോജനബലിയാണ്. ഇത്

ഹോമയാഗമായി അർപ്പിക്കുമ്പോൾ ഉണ്ടാ
വുന്ന ഗന്ധം യഹോവയെ സന്തോഷിപ്പിക്കും.
42"എല്ലാ ദിവസവും ഈ വഴിപാടുകൾ
നിങ്ങൾ യഹോവയ്ക്കു ഹോമിച്ചു സമർപ്പി
ക്കണം. യഹോവയ്ക്കു മുമ്പിൽ സമ്മേളനക്കൂ
ടാരത്തിന്റെ കവാടത്തിൽ വേണം ഇതു നട
ത്താൻ. നിങ്ങളുടെ എല്ലാ തലമുറകളിലൂടെയും
ഇതു തുടരുക. നിങ്ങൾ വഴിപാടർപ്പിക്കുമ്പോൾ
യഹോവയായ ഞാൻ നിങ്ങളെ വന്നു കണ്ടു
സംസാരിക്കും. 43യിസ്രായേൽജനതയെ ഞാന
വിടെ കണ്ടുകൊള്ളാം. എന്റെ മഹത്വം ആ
സ്ഥലത്തെ പരിശുദ്ധമാക്കും.

44"അങ്ങനെ ഞാൻ സമ്മേളനക്കൂടാരത്തെ
ശുദ്ധമാക്കും. യാഗപീഠത്തെയും ഞാൻ വിശുദ്ധ
മാക്കും. അഹരോനെയും മക്കളെയും അവ
രെന്നെ പുരോഹിതന്മാരായി ശുശ്രൂഷിക്കാൻ
പാകത്തിൽ വിശുദ്ധരാക്കും. 45യിസ്രായേൽ
ജനതയോടൊത്തു ഞാൻ വസിക്കും. ഞാനവ
രുടെ ദൈവവുമായിരിക്കും. 46ഞാൻ അവരുടെ
ദൈവമായ യഹോവയെന്നു ജനം അറിയും.
അവർക്കിടയിൽ വസിക്കാനായി അവരെ
ഈജിപ്തിൽനിന്നും കൊണ്ടുവന്നവൻ ഞാനാ
ണെന്ന് അവരറിയും. അവരുടെ യഹോവയായ
ദൈവം ഞാനാകുന്നുവെന്ന് അവരറിയും."

### കത്തുന്ന ധൂപത്തിന്റെ യാഗപീഠം

30 ദൈവം മോശെയോടു പറഞ്ഞു, "കരു
വേലകത്തടികൊണ്ടൊരു യാഗപീഠം
ഉണ്ടാക്കുക. അതിൽ വേണം ധൂപങ്ങൾ കത്തി
ക്കാൻ. 2ഒരു മുഴം നീളവും ഒരു മുഴം വീതിയും
ആയ സമചതുരമായിട്ടു വേണം അതു നിർമ്മി
ക്കാൻ. രണ്ടു മുഴം ഉയരവും അതിനുണ്ടാവണം.
നാലു മൂലകളിലും കൊമ്പുകളുണ്ടാവണം.
അത് യാഗപീഠവുമായിച്ചേർന്ന് ഒറ്റക്കഷണ
മായിരിക്കണം. 3ധൂപയാഗപീഠത്തിന്റെ മുകൾ
ഭാഗവും വശങ്ങളും തങ്കംകൊണ്ടു പൊതിയ
ണം. യാഗപീഠത്തിനു ചുറ്റും സ്വർണ്ണപ്പട്ടയും
അടിക്കണം.

4"സ്വർണ്ണപ്പട്ടയ്ക്കു താഴെ രണ്ടു സ്വർണ്ണ വള
യങ്ങളുണ്ടാക്കണം. യാഗപീഠത്തിന്റെ എതിർ
വശത്തും രണ്ടു സ്വർണ്ണവളയങ്ങൾ വയ്ക്കണം.
യാഗപീഠം ചുമക്കാനുള്ള തണ്ടുകൾ ആ സ്വർണ്ണ
വളയങ്ങളിലൂടെ കടത്തണം. 5തണ്ടുകളും കരു
വേലകത്തടി കൊണ്ടുണ്ടാക്കണം തണ്ടുകളെ
സ്വർണ്ണം കൊണ്ടു പൊതിയണം. 6വിശുദ്ധതിര
ശ്ശീലയ്ക്കു മുമ്പിൽ യാഗപീഠം വയ്ക്കണം.
സാക്ഷ്യപെട്ടകം ആ തിരശ്ശീലയ്ക്കു പിന്നിലാ
ണ്. കരാറിനു മുകളിലുള്ള മൂടിയുടെ മുമ്പിലാ
യിരിക്കും യാഗപീഠത്തിന്റെ സ്ഥാനം. അവിടെ
യാണ് ഞാൻ നിനക്ക് പ്രത്യക്ഷപ്പെടുക.

7"എന്നും പ്രഭാതത്തിൽ അഹരോൻ ആ യാഗ
പീഠത്തിൽ സുഗന്ധധൂപങ്ങൾ കത്തിക്കണം.
വിളക്കുകൾ പരിശോധിക്കാൻ വരുമ്പോഴായി
രിക്കണം അത്. 8വൈകുന്നേരവും അവൻ ധൂപം
കത്തിക്കണം. വൈകുന്നേരം വിളക്കു പരിശോ
ധിക്കാൻ വരുമ്പോഴായിരിക്കണം അത്. അതി
നാൽ എന്നെന്നേക്കുമായി യഹോവയ്ക്കു
മുമ്പിൽ ധൂപം എല്ലാ ദിവസവും കത്തിയി
രിക്കും. 9മറ്റേതെങ്കിലും തരത്തിലുള്ള സുഗന്ധ
ദ്രവ്യങ്ങളോ* ഹോമദ്രവ്യങ്ങളോ ആ യാഗപീഠ
ത്തിൽ വച്ചു കത്തിക്കാൻ പാടില്ല. ഏതെ
ങ്കിലും തരത്തിലുള്ള ധാന്യബലിയോ പാനീയ
യാഗമോ ഈ യാഗപീഠത്തിൽവച്ചു നടത്തു
വാനും പാടില്ല.

10"വർഷത്തിലൊരിക്കൽ അഹരോൻ യഹോ
വയ്ക്കൊരു വിശിഷ്ടബലി നൽകണം. ജന
ങ്ങളുടെ പാപം മായ്ച്ചു കളയാൻ അഹരോൻ
പാപബലിയുടെ രക്തം ഉപയോഗിക്കണം. ഈ
യാഗപീഠത്തിന്റെ കൊമ്പുകളിൽ വേണം
അഹരോൻ അതു ചെയ്യാൻ. ആ ദിവസത്തെ
പ്രായശ്ചിത്തത്തിന്റെ ദിനം എന്നു വിളിക്കും.
യഹോവയെ സംബന്ധിച്ചിടത്തോളം അതൊരു
വിശേഷദിവസമാണ്."

### ദേവാലയക്കരം

11യഹോവ മോശെയോടു പറഞ്ഞു, 12"യി
സ്രായേൽജനത എത്ര പേരുണ്ടെന്ന് എണ്ണി തിട്ട
പ്പെടുത്തുക. ഇതു ചെയ്യുമ്പോഴൊക്കെ ഓരോ
രുത്തരും യഹോവയ്ക്ക് അവനവന്റേതായി
ഒരു തുക കൊടുക്കുക. ഓരോരുത്തരും ഇങ്ങനെ
ചെയ്താൽ ജനങ്ങൾക്ക് പകർച്ചവ്യാധികളൊ
ന്നും ബാധിക്കുകയില്ല. 13എണ്ണത്തിൽപ്പെടുന്ന
ഓരോരുത്തരും അരശേക്കെൽ വീതം നൽകണം.
(ഔദ്യോഗിക അളവനുസരിച്ചുള്ള അരശേ
ക്കെൽ. ഇരുപത് ഗേരാ തൂക്കമാണ് ഒരു
ശേക്കെൽ.) ഈ അര ശേക്കെൽ യഹോവയ്ക്കു
ള്ള ഒരു വഴിപാടാകുന്നു. 14കുറഞ്ഞത് ഇരുപതു
വയസ്സെങ്കിലുമായവരെ എണ്ണത്തിൽപ്പെടു
ത്തും. എണ്ണപ്പെടുന്ന ഓരോരുത്തരും യഹോവ
യ്ക്ക് ഈ വഴിപാടു നൽകുകയും വേണം.
15ധനികർ അരശേക്കെലിൽ കൂടുതൽ നൽക
രുത്. ദരിദ്രർ അരശേക്കെലിൽ കുറയുകയുമരുത്.
എല്ലാവരും ഒരേ വഴിപാടു തന്നെ യഹോവ
യ്ക്കു നൽകണം. ഇതു നിങ്ങളുടെ ജീവന്റെ
വിലയാണ്. 16യിസ്രായേൽജനതയിൽനിന്നും
ഈ പണം സ്വരൂപിക്കുക. ആ പണം സമ്മേളന
ക്കൂടാരത്തിലെ ശുശ്രൂഷയ്ക്കുവേണ്ടി ഉപയോ
ഗിക്കുക. ആ പണം കൊടുക്കൽ യഹോവ
തന്റെ ജനതയെ ഓർമ്മിക്കുന്നതിനിടയാക്കും.
അവർ തങ്ങളുടെ തന്നെ ജീവന്റെ വില നൽകു
കയാണ്."

### കഴുകുന്നതിനുള്ള പാത്രം

17യഹോവ മോശെയോടു പറഞ്ഞു, 18"ഒരു
ഓട്ടുപാത്രമുണ്ടാക്കി ഒരു ഓട്ട് അടിത്തറയിൽ
വയ്ക്കുക. നീയത് കഴുകാൻ ഉപയോഗിക്കണം.
സമ്മേളനക്കൂടാരത്തിനും യാഗപീഠത്തിനും ഇട
യ്ക്കു വേണം ഈ പാത്രം വയ്ക്കാൻ. പാത്ര
ത്തിൽ വെള്ളം നിറയ്ക്കുക. 19അഹരോനും
പുത്രന്മാരും ഈ പാത്രത്തിലെ വെള്ളമെടുത്ത്
കൈയും കാലും കഴുകണം. 20സമ്മേളനക്കൂടാര
ത്തിലേക്കോ ഹോമയാഗമർപ്പിക്കാനായി യാഗ
പീഠത്തിനടുത്തേക്കോ വരുമ്പോഴൊക്കെ അവർ
വെള്ളമുപയോഗിച്ച് കഴുകണം. അങ്ങനെ
അവർ മരിക്കാതിരിക്കും. 21മരിക്കാതിരിക്കണമെ
ന്നുണ്ടെങ്കിൽ അവർ കൈകാലുകൾ കഴുകണം.
അഹരോനെയും അവന്റെ ജനതയേയും
സംബന്ധിച്ചിടത്തോളം ഇതൊരു ശാശ്വത
നിയമമാണ്."

### അഭിഷേക തൈലം

22അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, 23"ഏറ്റവും നല്ല സുഗന്ധദ്രവ്യങ്ങൾ
കണ്ടെത്തുക. ദ്രാവകരൂപത്തിലുള്ള പന്ത്രണ്ടു

---

**മറ്റേതെങ്കിലും ... സുഗന്ധദ്രവ്യങ്ങൾ** കർത്താ
വിന്റെ ആജ്ഞപ്രകാരം ഉണ്ടാക്കപ്പെടാത്ത ധൂപ
മെന്നർത്ഥം. പുറ. 30:34-38 കാണുക.

മീറാ, അതിൻെറ പകുതി സുഗന്ധലവംഗം,
പന്ത്രണ്ടു പൗണ്ട് സൗരഭ്യമുള്ള വയമ്പ്,
24പന്ത്രണ്ടു പൗണ്ട് വഴനപ്പട്ട എന്നിവ സംഘ
ടിപ്പിക്കുക. ഔദ്യോഗിക അളവനുസരിച്ചു
വേണം ഇവയെല്ലാം അളക്കാൻ. ഒരു ഗാലൻ
ഒലിവെണ്ണയും എടുക്കുക .
25"ഇതെല്ലാം കൂട്ടിച്ചേർത്ത് വിശുദ്ധവും
സുഗന്ധം പൊഴിക്കുന്നതുമായ അഭിഷേക
തൈലം ഉണ്ടാക്കുക. 26ആ എണ്ണ സമ്മേളനക്കൂടാ
രത്തിന്മേലും സാക്ഷ്യപെട്ടകത്തിന്മേലും ഒഴി
ക്കുക. ഈ സാധനങ്ങൾക്ക് പ്രത്യേക ഉദ്ദേശമു
ണ്ടെന്നതിന് അതു തെളിവായിരിക്കും. 27മേശ
മേലും അതിനു മുകളിലിരിക്കുന്ന പാത്രങ്ങളി
ന്മേലും ആ തൈലം ഒഴിക്കുക. വിളക്കിൻെറയും
അതിൻെറ ഉപകരണങ്ങളുടെയുംമേൽ ആ
തൈലം ഒഴിക്കുക. ധൂപയാഗപീഠത്തിന്മേലും
തൈലം ഒഴിക്കുക. 28ദൈവത്തിനുള്ള ഹോമ
യാഗപീഠത്തിലും തൈലം ഒഴിക്കുക. യാഗപീഠ
ത്തിലുള്ള എല്ലാറ്റിൻെറമേലും തൈലം തളി
ക്കണം. പാത്രത്തിലും അതിനടിയിലുള്ള അടി
സ്ഥാനത്തിലും തൈലം ഒഴിക്കണം. 29എല്ലാ
സാധനങ്ങളെയും നീ വിശുദ്ധമാക്കണം. അത്
യഹോവയ്ക്ക് അതിവിശേഷമായിരിക്കും. ഈ
സാധനങ്ങളെ സ്പർശിക്കുന്നതെന്തും വിശുദ്ധ
മായിരിക്കും.
30"അഹരോൻെറയും പുത്രന്മാരുടെയും മേൽ
തൈലം ഒഴിക്കുക. അവർ പുരോഹിതരായി
എന്നെ ശുശ്രൂഷിക്കുന്നു എന്ന് അതു കാണി
ക്കുന്നു. 31അഭിഷേകതൈലം വിശുദ്ധമാണെന്നും
എനിക്കു വേണ്ടി മാത്രമേ എപ്പോഴും അതുപ
യോഗിക്കാവൂ എന്നും യിസ്രായേൽജനത
യോടു പറയുക. 32ഒരു സാധാരണ സുഗന്ധ
തൈലമായി ആരും അത് ഉപയോഗിക്കരുത്.
ഈ വിശുദ്ധതൈലം ഉണ്ടാക്കുന്ന അതേ രീതി
യിൽ ആരും സുഗന്ധതൈലം ഉണ്ടാക്കരുത്. ഈ
തൈലം വിശുദ്ധവും നിങ്ങൾക്ക് അതിവിശി
ഷ്ടവുമായിരിക്കും 33ആരെങ്കിലും ഇതേപോലെ
ഒരു സുഗന്ധതൈലമുണ്ടാക്കുകയും ഒരു വിദേ
ശിക്കു നൽകുകയും ചെയ്താൽ അവനെ
തൻെറ ജനതയിൽനിന്നും വേർപെടുത്തണം."

## ധൂപം

34അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, "ഇനി പറയുന്ന സുഗന്ധദ്രവ്യങ്ങൾ
സംഘടിപ്പിക്കുക. ദ്രാവകമീറ, ഗുൽഗുലു, ഹൽ
ബാനപ്പശ, ശുദ്ധമായ കുന്തിരിക്കം. പക്ഷേ ഇവ
യൊക്കെ തുല്യ അളവിൽ വേണം എടുക്കാൻ.
35സുഗന്ധ ദ്രവ്യങ്ങൾ എല്ലാം കൂട്ടിക്കലർത്തി
സൗരഭ്യം നിറഞ്ഞ ധൂപം ഉണ്ടാക്കുക. സുഗന്ധ
ദ്രവ്യ നിർമ്മാതാക്കൾ ചെയ്യുമ്പോലെ തന്നെ
ചെയ്യുക. ഈ ധൂപവുമായി ഉപ്പും ചേർത്തി
ളക്കുക. അത് അതിനെ ശുദ്ധവും വിശിഷ്ടവു
മാക്കും. 36നേർത്ത പൊടിയാകും വരെ ധൂപ
ത്തിൽ കുറെ എടുത്തു പൊടിക്കുക. പൊടി
സമ്മേളനക്കൂടാരത്തിലുള്ള കരാറിനു മുമ്പിൽ
വയ്ക്കുക. ഞാൻ നീയുമായി അവിടെ കണ്ടു
മുട്ടും. ഇതിൻെറ വിശിഷ്ടമായ ആവശ്യങ്ങ
ൾക്കേ നിങ്ങൾ ഈ ധൂപപ്പൊടി ഉപയോഗി
ക്കാവൂ. 37യഹോവയ്ക്കു വേണ്ടി മാത്രം വിശുദ്ധ
മായി ഈ പൊടി ഉപയോഗിക്കുക. വിശേഷ
രീതിയിൽ വേണം ഈ ധൂപം ഉണ്ടാക്കാൻ.
ഈ രീതിയിൽ മറ്റൊരു ധൂപവും ഉണ്ടാക്കരുത്.
38ഒരുവൻ ചിലപ്പോൾ ഇത്തരത്തിൽ ധൂപം
ഉണ്ടാക്കുകയോ അതു മണക്കുകയോ ചെ
യ്തേക്കാം. പക്ഷേ അങ്ങനെ ചെയ്യുന്നവനെ
തൻെറ ജനതയിൽനിന്നും പുറത്താക്കണം."

## ബെസലേലും ഒഹൊലിയാബും

31 അനന്തരം യഹോവ മോശെയോടു
പറഞ്ഞു, 2"എനിക്കുവേണ്ടി ചില
പ്രത്യേക ജോലികൾ ചെയ്യാൻ ഞാൻ യെഹൂ
ദയുടെ കുടുംബഗോത്രത്തിൽനിന്നും ഒരാളെ
തെരഞ്ഞെടുത്തിട്ടുണ്ട്. ഹൂരിൻെറ പുത്രനായ
ഊരിയുടെ മകനായ ബെസലേലാണവൻ.
3ബെസലേലിനെ ഞാൻ ദൈവത്തിൻെറ
ആത്മാവിനാൽ നിറച്ചു. എല്ലാത്തരം കാര്യ
ങ്ങളും ചെയ്യാനുള്ള സാമർത്ഥ്യവും അറിവും
ഞാനവനു നൽകി. 4ബെസലേൽ നല്ലൊരു
കലാകാരനാണ്. സ്വർണ്ണവും വെള്ളിയും ഓടും
ഉപയോഗിച്ചുള്ള സാധനങ്ങൾ അവൻ നിർമ്മി
ക്കും. 5മനോഹരമായ രത്നങ്ങൾ വെട്ടിയുണ്ടാ
ക്കാൻ അവനാവും. നന്നായി തടിപ്പണി ചെ
യ്യാനും, എല്ലാത്തരത്തിലുള്ള ജോലികൾ
ചെയ്യാനും ബെസലേലിനു കഴിയും. 6അവനോ
ടൊത്തു ജോലി ചെയ്യാൻ ഒഹൊലിയാബ്
എന്നൊരുവനെക്കൂടി ഞാൻ തെരഞ്ഞെടുത്തി
ട്ടുണ്ട്. ദാൻെറ വംശത്തിൽ പിറന്ന അഹീസാ
മാക്കിൻെറ പുത്രനാണ് ഒഹൊലിയാബ്. ഞാൻ
നിന്നോടു കല്പിച്ചതിനനുസരിച്ചുള്ള എല്ലാ
സാധനങ്ങളും ഉണ്ടാക്കാനുള്ള സാമർത്ഥ്യം
ഞാൻ മറ്റു ജോലിക്കാർക്കും നൽകിയിട്ടുണ്ട്.
7സമ്മേളനക്കൂടാരം, സാക്ഷ്യപെട്ടകം, പെട്ടക
ത്തിനുള്ള മൂടി, കൂടാരത്തിലെ എല്ലാ ഉപകര
ണങ്ങളും
8മേശയും അതിന്മേലുള്ള സാധനങ്ങളും
തനിത്തങ്കം കൊണ്ടുണ്ടാക്കിയ വിളക്കു തണ്ടും
അതിൻെറ എല്ലാ ഉപകരണങ്ങളും ധൂമഹോമ
ത്തിനുള്ള യാഗപീഠം,
9ഹോമബലിക്കുള്ള യാഗപീഠം, യാഗപീഠ
ത്തിലുപയോഗിക്കേണ്ട സാധനങ്ങൾ, പാത്ര
വും അതിൻെറ അടിത്തറ,
10പുരോഹിതനായ അഹരോൻെറ വിശിഷ്ട
വസ്ത്രം, പുരോഹിതന്മാരായിരിക്കുമ്പോൾ
അഹരോൻെറ പുത്രന്മാർക്കു ധരിക്കാനുള്ള
വിശിഷ്ടവസ്ത്രങ്ങൾ,
11സൗരഭ്യമുള്ള അഭിഷേകതൈലം, സൗരഭ്യ
മുള്ള വിശുദ്ധസ്ഥലത്തേക്കുള്ള ധൂപം,
ഞാൻ നിങ്ങളോടു കല്പിച്ചതുപോലെ ഈ
ജോലിക്കാർ എല്ലാ സാധനങ്ങളും ഉണ്ടാക്കണം."

## ശബ്ബത്ത്

12അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, 13"യിസ്രായേൽജനതയോടു നീ
ഇങ്ങനെ പറയുക: 'എൻെറ വിശേഷ വിശ്രമ
ദിനങ്ങളുടെ ചട്ടങ്ങൾ നിങ്ങൾ പിന്തുടരണം.
എനിക്കും നിങ്ങൾക്കും തമ്മിൽ തലമുറകളായി
നീണ്ടു നിൽക്കുന്ന ഉടമ്പടിയുടെ അടയാളമാ
യിട്ടാണ് നിങ്ങളങ്ങനെ ചെയ്യേണ്ടത്. യഹോ
വയായ ഞാൻ നിങ്ങളെ എൻെറ വിശിഷ്ട
ജനതയാക്കി എന്നതിനെ ഇതു കാണിക്കുന്നു.
14"'ശബ്ബത്തിനെ ഒരു വിശിഷ്ടദിനമാക്കുക.
ശബ്ബത്തിനെ ആരെങ്കിലും മറ്റേതെങ്കിലും ദിവ
സത്തെപ്പോലെ കരുതിയാൽ അവൻ വധിക്ക
പ്പെടും. ശബ്ബത്തുദിവസം ജോലി ചെയ്യുന്നവൻ
തൻെറ ജനങ്ങൾക്കിടയിൽനിന്നും വേർപെടു
ത്തപ്പെടണം. 15ജോലി ചെയ്യാൻ ആഴ്ചയിൽ
വേറെ ആറുദിവസങ്ങളുണ്ട്. ഏഴാംദിവസമാ
കട്ടെ വിശ്രമത്തിൻെറ വിശിഷ്ടദിവസവു

മാണ്. യഹോവയെ മഹത്വപ്പെടുത്തുവാനുള്ള
വിശേഷദിവസമായ ശബ്ബത്തിൽ ജോലി
ചെയ്യുന്നവൻ ആരായാലും കൊല്ലപ്പെടണം.
16യിസ്രായേൽജനത ശബ്ബത്തിനെ അനുസ്മരി
ക്കുകയും ഒരു വിശിഷ്ടദിനമായി അതിനെ
ആചരിക്കുകയും വേണം. എന്നെന്നേക്കും അവ
രിതു തുടരണം. 17ശബ്ബത്ത് യിസ്രായേൽജന
തയ്ക്കും എനിക്കുമിടയിൽ എന്നെന്നേക്കുമാ
യുള്ള ഒരു അടയാളമായിരിക്കും. യഹോവ ആറു
ദിവസം കൊണ്ട് ആകാശവും ഭൂമിയും സൃഷ്ടി
ച്ചു. ഏഴാം ദിവസം വിശ്രമിച്ച് ഉന്മേഷം വീണ്ടെ
ടുത്തു.'"

18അതിനാൽ യഹോവ സീനായി പർവ്വത
ത്തിൽ നിന്നുകൊണ്ട് മോശെയോടുള്ള സംഭാ
ഷണം അവസാനിപ്പിച്ചു. അനന്തരം യഹോവ
കരാറെഴുതിയ രണ്ടു പരന്ന കല്ലുകൾ അവനു
നൽകി. തന്റെ വിരലുകൾ ഉപയോഗിച്ചാണ്
ദൈവം അതിലെഴുതിയത്.

### സ്വർണ്ണക്കാളക്കുട്ടി

32 വളരെ നേരം കഴിഞ്ഞിട്ടും മോശെ പർവ്വ
തത്തിൽനിന്നും ഇറങ്ങിവരാതിരുന്നതി
നാൽ ജനങ്ങൾ അഹരോന്റെ ചുറ്റും കൂടി.
അവർ അഹരോനോടു പറഞ്ഞു, "നോക്കൂ,
മോശെ ഞങ്ങളെ ഈജിപ്തുദേശത്തുനിന്നും
പുറത്തേക്കു നയിച്ചു. പക്ഷേ അവനെന്തു സംഭ
വിച്ചുവെന്ന് ഞങ്ങൾക്കറിയില്ല. അതിനാൽ
ഞങ്ങളെ നയിക്കാൻ ചില ദൈവങ്ങളെ ഉണ്ടാ
ക്കിത്തരൂ." 2അഹരോൻ ജനങ്ങളോടു പറഞ്ഞു,
"നിങ്ങളുടെ ഭാര്യമാരുടെയും പുത്രന്മാരുടെയും
പുത്രിമാരുടെയും കാതിലുള്ള സ്വർണ്ണവളയ
ങ്ങൾ കൊണ്ടുവരിക."

3അതിനാൽ അവരെല്ലാം സ്വർണ്ണവളയങ്ങൾ
ശേഖരിച്ച് അഹരോനെ ഏല്പിച്ചു. 4അഹരോൻ
ജനങ്ങളിൽനിന്നും സ്വർണ്ണം വാങ്ങിച്ചു. അന
ന്തരം അവൻ അതുകൊണ്ട് ഒരു കാളക്കുട്ടിയുടെ
പ്രതിമ സൃഷ്ടിച്ചു. കൊത്തുളിയുപയോഗിച്ചാ
ണവൻ പ്രതിമയുണ്ടാക്കിയത്. അനന്തരം
അതിനെ സ്വർണ്ണം കൊണ്ടു പൊതിഞ്ഞു.

അനന്തരം ജനങ്ങൾ പറഞ്ഞു, "യിസ്രായേലു
കാരേ, ഇതാ നിങ്ങളെ ഈജിപ്തിൽ നിന്നും
നയിച്ച ദേവന്മാർ!"

5അഹരോൻ ഇതെല്ലാം കണ്ടു. അതിനാൽ
അവൻ കാളക്കുട്ടിയുടെ മുമ്പിൽ ഒരു യാഗ
പീഠം പണിതു. അനന്തരം അഹരോൻ ഒരു
പ്രഖ്യാപനം നടത്തി അവൻ പറഞ്ഞു,"നാളെ
യഹോവയെ മഹത്വപ്പെടുത്താൻ ഒരു വിശേ
ഷസദ്യയുണ്ടാവും."

6ജനങ്ങൾ പിറ്റേന്ന് അതിരാവിലെ എഴു
ന്നേറ്റു. അവർ മൃഗങ്ങളെ കൊന്ന് അവയെ
യഹോവയ്ക്കു ഹോമയാഗവും സമാധാന
ബലിയും ആയിട്ട് അർപ്പിച്ചു. അവർ നിലത്തി
രുന്നു തിന്നുകയും കുടിക്കുകയും ചെയ്തു. അന
ന്തരം അവർ എഴുന്നേറ്റ് പ്രാകൃതമായ ഒരു
വിരുന്നു കഴിച്ചു.

7അതേ സമയം, യഹോവ മോശെയോടു
പറഞ്ഞു, "മലയിറങ്ങിച്ചെല്ലുക. നിന്റെ ജനത,
നീ ഈജിപ്തിൽനിന്നും മോചിപ്പിച്ച ജനത,
ഒരു മഹാപാപം ചെയ്തിരിക്കുന്നു. 8ഞാൻ
അവരോടു ചെയ്യാൻ കല്പിച്ചതിൽനിന്നും
അവർ വളരെ വേഗം ഒഴിഞ്ഞുമാറിയിരിക്കുന്നു.
അവർ അവർക്കുവേണ്ടി സ്വർണ്ണം ഉരുക്കി ഒരു
കാളക്കുട്ടിയെ ഉണ്ടാക്കി. അവർ ആ കാളക്കു
ട്ടിയെ ആരാധിക്കുകയും അതിനു ബലിയർ
പ്പിക്കുകയും ചെയ്യുന്നു. ജനങ്ങൾ ഇങ്ങനെ
പറയുകയുണ്ടായി, 'യിസ്രായേലേ, ഇതാ
നിന്നെ ഈജിപ്തിൽനിന്നും നയിച്ച ദേവ
ന്മാർ.'"

9യഹോവ മോശെയോടു പറഞ്ഞു, "ഈ ജന
ങ്ങളെ ഞാൻ കണ്ടു. അവർ വളരെ കഠിന
ഹൃദയരായ ജനതയാണെന്ന് എനിക്കറിയാം.
അവർ എനിക്കെതിരെ തിരിയും. 10അതിനാൽ
അവരെ കോപത്തിൽ നശിപ്പിക്കാൻ എന്നെ
അനുവദിക്കുക. അനന്തരം ഞാൻ നിന്നിൽ
നിന്നും ഒരു മഹാജനതയെ സൃഷ്ടിക്കും."

11പക്ഷേ മോശെ തന്റെ ദൈവമായ യഹോ
വയോടു യാചിച്ചു, "യഹോവേ, അങ്ങയുടെ
ജനതയെ നശിപ്പിക്കാൻ അങ്ങയുടെ കോപ
ത്തെ അനുവദിക്കരുതേ. അങ്ങയുടെ മഹാശ
ക്തിയാലും പ്രഭാവത്താലും ഈ ജനതയെ
അങ്ങ് ഈജിപ്തിൽനിന്നും നയിച്ചു. 12പക്ഷേ
അങ്ങ് അങ്ങയുടെ തന്നെ ജനതയെ നശിപ്പി
ച്ചാൽ ഈജിപ്തുകാർക്കു പറയാൻ കഴിയും,
'അവന്റെ ജനതയ്ക്ക് ദോഷങ്ങൾ വരുത്താൻ
യഹോവ പദ്ധതിയിട്ടു. അതുകൊണ്ടാണവൻ
അവരെ ഈജിപ്തിൽനിന്നും കൊണ്ടുപോയത്.
അവരെ മലകളിൽ വച്ചു കൊല്ലാനാണവന്റെ
പരിപാടി. അവരെ ഭൂമിയിൽനിന്നുതന്നെ
തുടച്ചുനീക്കുക അവന്റെ ആവശ്യമായിരുന്നു.'
അതിനാൽ അങ്ങയുടെ ജനതയുടെമേൽ കോ
പമരുതേ. അങ്ങയുടെ മനം മാറ്റിയാലും! അങ്ങ
യുടെ ജനതയെ നശിപ്പിക്കരുതേ. 13അബ്രാ
ഹാമിനെയും യിസ്ഹാക്കിനെയും യാക്കോ
ബിനെയും ഓർമ്മിച്ചാലു, അവർ അങ്ങയെ
ശുശ്രൂ ഷിച്ചു. അങ്ങ് അങ്ങയുടെ നാമത്തിൽ
അവർക്ക് ഒരു വാഗ്ദാനവും ചെയ്തു. അങ്ങു
പറഞ്ഞു: 'ആകാശത്തിൽ
നക്ഷത്രങ്ങളെപ്പോലെ നിന്റെ ജനതയെ ഞാൻ
ആക്കിത്തീർക്കും. എന്റെ വാഗ്ദാനം പോലെ
ഞാൻ ഈ പ്രദേശമാകെ നിന്റെ ജനതയ്ക്കു
നൽകും. ഈ ദേശം എന്നെ ന്നേക്കും
അവരുടേതായിരിക്കും.'"

14അങ്ങനെ യഹോവയ്ക്ക് ജനങ്ങളോടു
സങ്കടം തോന്നി. താൻ ചെയ്തേക്കുമായിരുന്ന
കാര്യം ദൈവം ഉപേക്ഷിച്ചു- അവൻ ജനങ്ങളെ
നശിപ്പിച്ചില്ല.

15അനന്തരം മോശെ മലയിറങ്ങി. കരാറെഴു
തിയ രണ്ടു പരന്ന കല്ലുകൾ മോശെയുടെ
കയ്യിലുണ്ടായിരുന്നു. കല്ലിന്റെ മുമ്പിലും പിറ
കിലും കല്പനകൾ എഴുതി വച്ചിട്ടുണ്ടായിരുന്നു.
16ദൈവം സ്വയം നിർമ്മിച്ചതാണ് ആ കല്ലുകൾ.
ആ കല്ലുകളിലെ കല്പനകളും ദൈവം സ്വയം
എഴുതിയതാണ്.

17മലയിറങ്ങവേ പാളയത്തിലെ വിരുന്നി
ന്റെ ആർപ്പുവിളി യോശുവ കേട്ടു. യോശുവ
മോശെയോടു പറഞ്ഞു, "പാളയത്തിൽ യുദ്ധ
ത്തിൻേറതുപോലുള്ള ശബ്ദം കേൾക്കുന്നു!"

18മോശെ മറുപടി പറഞ്ഞു, "അതൊരു സൈ
ന്യത്തിന്റെ വിജയാഘോഷമല്ല. പരാജയ
പ്പെട്ട പടയുടെ നിലവിളിയുമല്ല. സംഗീത
ത്തിന്റെ ശബ്ദമാണ് ഞാൻ കേൾക്കുന്നത്."

19മോശെ പാളയത്തോടടുത്തു. സ്വർണ്ണക്കാള
ക്കുട്ടിയെയും നൃത്തം ചെയ്യുന്ന ജനങ്ങളെയും
അവൻ കണ്ടു. മോശെയ്ക്ക് ഭയങ്കര കോപമു
ണ്ടാകുകയും പരന്ന കല്ലുകൾ അവൻ നില
ത്തെറിയുകയും ചെയ്തു. കല്ലുകൾ കഷണങ്ങ
ളായി ചിതറി മലയടിവാരത്തിൽ വീണു. 20ജന

ങ്ങളുണ്ടാക്കിയ കാളക്കുട്ടിയെ മോശെ നശി
പ്പിച്ചു. അവൻ അത് തീയിൽ ഉരുക്കി. അനന്തരം
അവൻ അത് ഇടിച്ചുപൊടിച്ചു. ആ പൊടി
അവൻ വെള്ളത്തിലേക്കെറിഞ്ഞു. ആ വെള്ളം
അവൻ യിസ്രായേൽജനങ്ങളെ കുടിപ്പിച്ചു.
21മോശെ അഹരോനോടു ചോദിച്ചു, "ഇവർ
നിന്നോടെന്താണു ചെയ്തത്? എന്തിനാണു നീ
അവരെ ഇത്തരമൊരു കൊടുംപാപത്തിലേക്കു
നയിച്ചത്?"
22അഹരോൻ മറുപടി പറഞ്ഞു, "പ്രഭോ
തെറ്റു ചെയ്യാൻ എപ്പോഴും ഒരുങ്ങിയിരിക്കു
ന്നവരാണിവരെന്ന് നിനക്കറിയാം. 23ഇവർ
എന്നോടു പറഞ്ഞു, 'മോശെ ഞങ്ങളെ ഈജി
പ്തിൽനിന്നും നയിച്ചു. പക്ഷേ അവനെന്തു
സംഭവിച്ചുവെന്ന് ഞങ്ങൾക്കറിയില്ല. അതി
നാൽ ഞങ്ങളെ നയിക്കാൻ ഞങ്ങൾക്ക്
ഏതാനും ദൈവങ്ങളെ സൃഷ്ടിക്കുക.' 24അതി
നാൽ ഞാൻ അവരോടു പറഞ്ഞു, 'സ്വർണ്ണാ
ഭരണങ്ങളുള്ളവരൊക്കെ അത് ഊരി എടുക്കുക.'
അവർ തങ്ങളുടെ സ്വർണ്ണം എന്നെ ഏല്പിച്ചു.
ഞാൻ ആ സ്വർണ്ണം തീയിലിട്ടു. തീയിൽ
നിന്നും കാളക്കിടാവുണ്ടായി വരികയും
ചെയ്തു!"
25അഹരോൻ ജനങ്ങളെ നിയന്ത്രണം വിട്ട്
പ്രാന്തമായൊരു രീതിയിൽ പെരുമാറാൻ അനു
വദിച്ചുവെന്ന് മോശെയ്ക്കു മനസ്സിലായി.
അവർ ശത്രുക്കളുടെ മുമ്പിൽ പരിഹാസ്യ
രാകുംവിധം പെരുമാറി. 26അതിനാൽ മോശെ
പാളയത്തിന്റെ കവാടത്തിങ്കൽ നിന്നു.
മോശെ പറഞ്ഞു, "യഹോവയെ പിന്തുടരാനാ
ഗ്രഹിക്കുന്ന ആരെങ്കിലുമുണ്ടെങ്കിൽ എന്നോ
ടൊത്തു വരിക." ലേവിയുടെ വംശത്തിൽപ്പെ
ട്ടവരെല്ലാം മോശെയുടെ അടുത്തേക്ക് ഓടു
കയും ചെയ്തു.
27മോശെ അവരോടു പറഞ്ഞു, "യിസ്രായേ
ലിന്റെ ദൈവമായ യഹോവ എന്തു പറഞ്ഞു
വെന്ന് ഞാൻ നിങ്ങളോടു പറയാം: ഓരോരു
ത്തനും തന്റെ വാളുമെടുത്ത് പാളയത്തിന്റെ
ഒരറ്റം മുതൽ മറ്റേയറ്റം വരെ പോകണം. തന്റെ
സഹോദരനോ സുഹൃത്തോ അയൽക്കാരനോ
എന്ന വ്യത്യാസമില്ലാതെ ജനങ്ങളെ വധി
ക്കണം."
28ലേവിയുടെ വംശത്തിൽപ്പെട്ടവർ മോശെ
യെ അനുസരിച്ചു. ആ ദിവസം തന്നെ മൂവാ
യിരത്തോളം യിസ്രായേലുകാർ മരണമടഞ്ഞു.
29അനന്തരം മോശെ പറഞ്ഞു, "നിങ്ങളോരോരു
ത്തരും സ്വന്തം മകനും സഹോദരന്മാർക്കും
എതിരായിരുന്നതിനാൽ യഹോവ ഇന്നു
നിങ്ങളെ തെരഞ്ഞെടുത്തിരിക്കുന്നു. യഹോവ
ഇന്നു നിങ്ങളുടെമേൽ അനുഗ്രഹം വർഷിക്കും."
30പിറ്റേന്നു പ്രഭാതത്തിൽ മോശെ ജനങ്ങ
ളോടു പറഞ്ഞു, "നിങ്ങളൊരു കൊടും പാപം
ചെയ്തിരിക്കുന്നു! പക്ഷേ ഞാനിപ്പോൾ മുക
ളിൽ യഹോവയുടെയടുത്തേക്കു ചെന്ന് നിങ്ങ
ളുടെ പാപത്തിനു മാപ്പു വാങ്ങാൻ യഹോവ
യ്ക്കു മുമ്പിൽ മദ്ധ്യസ്ഥത ചെയ്യാൻ ശ്രമിക്കാം."
31അതിനാൽ മോശെ യഹോവയുടെയടു
ത്തേക്കു മടങ്ങിയെത്തി പറഞ്ഞു, "ശ്രദ്ധിച്ചാ
ലും! ഈ മനുഷ്യർ ഒരു സ്വർണ്ണക്കാളയെ
സൃഷ്ടിച്ച് കൊടുംപാപം ചെയ്തിരിക്കുന്നു!
32ഇപ്പോൾ അവരുടെ പാപം പൊറുത്താലും!
അങ്ങവരോടു ക്ഷമിച്ചില്ലെങ്കിൽ എന്റെ നാമം
അങ്ങെഴുതിയ പുസ്തകത്തിൽനിന്നും തുടച്ചു
കളയേണമേ."
33എന്നാൽ യഹോവ മോശെയോടു പറഞ്ഞു,
"എന്റെ പുസ്തകത്തിൽനിന്നും ഞാൻ എനി
ക്കെതിരെ പാപം ചെയ്തവരുടെ പേരുകൾ
മായ്ച്ചു കളയും. 34അതിനാൽ നീയിപ്പോൾ
പോയി ഞാൻ പറയുന്നിടത്തേക്കു ജനങ്ങളെ
നയിക്കുക. എന്റെ ദൂതൻ നിനക്കു മുമ്പിൽ
സഞ്ചരിച്ചു നിന്നെ നയിക്കും. പാപം ചെയ്ത
വർ സമയമാകുമ്പോൾ ശിക്ഷിക്കപ്പെട്ടുകൊ
ള്ളും." 35അതിനാൽ യഹോവ ജനങ്ങൾക്കിട
യിൽ മഹാമാരി വിതറി. അഹരോനോടു സ്വർ
ണ്ണക്കാളക്കുട്ടിയെ ഉണ്ടാക്കുവാൻ അവർ ആവ
ശ്യപ്പെട്ടതു കൊണ്ടാണിത്.

## "ഞാൻ നിങ്ങളോടൊപ്പം വരികയില്ല"

33 അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, "നീയും നീ ഈജിപ്തിൽനിന്നു
കൊണ്ടുവന്ന ജനങ്ങളും ഇവിടം വിടണം.
അബ്രഹാമിനും യിസ്ഹാക്കിനും യാക്കോ
ബിനും നൽകാമെന്നു ഞാൻ വാഗ്ദാനം
ചെയ്ത ദേശത്തേക്കു പോവുക. അവരുടെ
പിൻഗാമികൾക്ക് ഈ ദേശം നൽകാമെന്ന്
ഞാൻ അവർക്കു വാഗ്ദാനം നൽകിയിരുന്നു.
2അതിനാൽ ഞാൻ നിനക്കു മുമ്പേ ഒരു ദൂതനെ
അയയ്ക്കാം. കനാന്യരെയും അമോര്യരെയും
ഹിത്യരെയും പെരിസ്യരെയും ഹിവ്യരെയും
യെബൂസ്യരെയും ഞാൻ തോല്പിക്കും. അവരെ
നിങ്ങളുടെ ദേശത്തുനിന്നും ഞാൻ ഓടിക്കും.
3പാലും തേനും ഒഴുകുന്ന ആ ദേശത്തേക്കു
പോവുക. പക്ഷേ ഞാൻ നിങ്ങളോടൊപ്പം
പോരുകയില്ല. കഠിനഹൃദയരായ നിങ്ങൾ
എന്നെ വളരെ കോപിഷ്ഠനാക്കിയിരിക്കുന്നു.
നിങ്ങളോടൊപ്പം ഞാൻ വരികയാണെങ്കിൽ
വഴിമദ്ധ്യേതന്നെ എനിക്കു നിങ്ങളെ വധിക്കേ
ണ്ടിവരും."
4ഈ അസഹനീയവൃത്താന്തം കേട്ട് ജനങ്ങൾ
ദു:ഖിച്ചു. അവർ ആഭരണങ്ങൾ ധരിക്കുന്നതു
തന്നെ നിർത്തി. 5എന്തുകൊണ്ടെന്നാൽ
യഹോവ മോശെയോടു പറഞ്ഞു, "യിസ്രായേ
ൽജനതയോടു പറയുക, 'നിങ്ങൾ കഠിനഹൃ
ദയരായ ഒരു ജനതയാണ്. കുറച്ചു നേരത്തേ
ക്കുപോലും നിങ്ങളോടൊത്തു ഞാൻ സഞ്ച
രിച്ചാൽ എനിക്കു നിങ്ങളെ കൊല്ലേണ്ടിവരും.
അതിനാൽ നിങ്ങളെ ഞാനെന്തു ചെയ്യണ
മെന്നു തീരുമാനിക്കുംവരെ ആഭരണങ്ങൾ അഴി
ച്ചുവയ്ക്കുക.'" 6അതിനാലാണ് യിസ്രായേൽ
ജനത ഹോരേബുപർവ്വതത്തിൽവച്ച് ആഭരണ
ങ്ങൾ ധരിക്കുന്നതു നിർത്തിയത്.

## താൽക്കാലിക സമ്മേളനക്കൂടാരം

7മോശെ സമ്മേളനക്കൂടാരത്തെ എടുത്ത് പാള
യത്തിനു പുറത്ത് വളരെ അകലെയല്ലാതെ
സ്ഥാപിച്ചു. മോശെ അതിനെ "സമ്മേളനക്കൂ
ടാരം" എന്നു വിളിച്ചു. യഹോവയോട് എന്തെ
ങ്കിലും ആവശ്യപ്പെടണമെന്നുള്ളവർ പാളയ
ത്തിനു പുറത്തുള്ള സമ്മേളനക്കൂടാരത്തിലേക്കു
പോകണം. 8മോശെ കൂടാരത്തിലേക്കു പോയി
രുന്നപ്പോഴൊക്കെ, തങ്ങളുടെ കൂടാരത്തിന്റെ
കവാടങ്ങളിൽനിന്ന് അവർ മോശെയെ സമ്മേ
ളനക്കൂടാരത്തിൽ പ്രവേശിക്കുംവരെ വീക്ഷിച്ചി
രുന്നു. 9മോശെ കൂടാരത്തിലേക്കു പോയിരുന്ന
പ്പോഴൊക്കെ ഒരു മേഘസ്തംഭം താഴ്ന്നുവന്ന്
കൂടാരത്തിന്റെ കവാടത്തിൽ നിൽക്കുകയും
യഹോവ മോശെയോടു സംസാരിക്കുകയും
ചെയ്യുമായിരുന്നു. 10അതിനാൽ മേഘം കൂടാര

ത്തിന്റെ കവാടത്തിൽ നിൽക്കുന്നതു കാണുമ്പോൾ അവർ തങ്ങളുടെ കൂടാരങ്ങളുടെ വാതിൽക്കലേക്കു ചെന്നു നമസ്കരിച്ച് ദൈവത്തെ ആരാധിക്കും.

11അങ്ങനെ മോശെയുമായി യഹോവ മുഖാമുഖം സംസാരിച്ചു. ഒരാൾ തന്റെ സുഹൃത്തിനോടു സംസാരിക്കുമ്പോലെയാണ് യഹോവ മോശെയോടു സംസാരിച്ചിരുന്നത്. യഹോവയുമായി സംസാരിച്ചു കഴിയുമ്പോൾ മോശെ പാളയത്തിലേക്കു മടങ്ങും. പക്ഷേ അവന്റെ സഹായിയും നൂന്റെ പുത്രനുമായ യോശുവ എപ്പോഴും കൂടാരത്തിൽ തങ്ങും.

### യഹോവയുടെ മഹത്വം മോശെ കാണുന്നു

12മോശെ യഹോവയോടു പറഞ്ഞു, “അവരെ നയിക്കാൻ അങ്ങ് എന്നോടു കല്പിച്ചു. പക്ഷേ എന്നോടൊപ്പം അങ്ങ് ആരെ അയയ്ക്കുമെന്നു പറഞ്ഞില്ല. അങ്ങ് എന്നോടു പറഞ്ഞു, ‘എനിക്കു നിന്നെ നന്നായറിയാം, ഞാൻ നിന്നിൽ പ്രസാദിച്ചിരിക്കുന്നു!’ 13ഞാൻ അങ്ങയെ യഥാർത്ഥത്തിൽ പ്രസാദിപ്പിച്ചിട്ടുണ്ടെങ്കിൽ അങ്ങയുടെ വഴികൾ എനിക്കു പഠിപ്പിച്ചു തന്നാലും. എനിക്ക് അങ്ങയെ അറിയണം. അപ്പോഴെനിക്ക് തുടർന്ന് അങ്ങയെ പ്രസാദിപ്പിക്കാമല്ലോ. ഇതെല്ലാം അങ്ങയുടെ ജനതയാണെന്ന് ഓർമ്മിച്ചാലും.”

14യഹോവ മറുപടി പറഞ്ഞു, “ഞാൻ തന്നെ നിന്നോടൊത്തു വരും. നിന്നെ ഞാൻ നയിക്കും.”

15അപ്പോൾ മോശെ യഹോവയോടു പറഞ്ഞു, “അങ്ങ് ഞങ്ങളോടൊപ്പം വരുന്നില്ലെങ്കിൽ ഞങ്ങളെ ഈ സ്ഥലത്തുനിന്നും പറഞ്ഞയയ്ക്കരുതേ. 16എന്നിലും ഈ ജനങ്ങളിലും അങ്ങ് പ്രസാദിച്ചിരിക്കുന്നു എന്ന് എങ്ങനെ ഞങ്ങളറിയും? അങ്ങ് ഞങ്ങളോടൊപ്പം വന്നാൽ ഞങ്ങൾ അതു വിശ്വസിക്കും! അങ്ങ് വന്നില്ലെങ്കിൽ ഈ ജനതയും ഭൂമിയിലെ മറ്റുള്ളവരും തമ്മിൽ ഒരു വ്യത്യാസവുമില്ലാതാകും.”

17അപ്പോൾ യഹോവ മോശെയോടു പറഞ്ഞു, “നീ ആവശ്യപ്പെടുന്നതു ഞാൻ ചെയ്യും. ഞാൻ നിന്നിൽ സന്തുഷ്ടനായിരിക്കുന്നതുകൊണ്ടും നിന്നെ ഞാൻ നന്നായി മനസ്സിലാക്കിയതു* കൊണ്ടും ആണ് ഞാനിതു ചെയ്യുന്നത്.”

18അപ്പോൾ മോശെ പറഞ്ഞു, “ഇനി ദയവായി അങ്ങയുടെ മഹത്വം എനിക്കു കാണിച്ചു തന്നാലും.”

19യഹോവയപ്പോൾ മറുപടി പറഞ്ഞു, “എന്റെ ശരിയായ നന്മയെ നിനക്കു മുമ്പേ പോകാൻ ഞാനിടയാക്കും. നിനക്കു കേൾക്കാനാവുംവിധം യഹോവയായ ഞാൻ എന്റെ പേർ വിളിച്ചു പറയും. എന്തെന്നാൽ ഞാൻ തെരഞ്ഞെടുക്കുന്ന ആരോടും എന്റെ കാരുണ്യവും സ്നേഹവും കാണിക്കാൻ എനിക്കാകും.” 20യഹോവ തുടർന്നു പറഞ്ഞു, “എന്റെ മുഖം നീ കാണുകയില്ല. എന്നെ കാണുന്നവർക്കാർക്കും തുടർന്നു ജീവിക്കാനാവില്ല.

21“എനിക്കരികിലുള്ള ഒരു സ്ഥലത്ത് ഒരു പാറയുണ്ട്. നിനക്ക് ആ പാറമേൽ നിൽക്കാം. 22എന്റെ മഹത്വം അതിലേ കടന്നു പോകും. ഞാൻ കടന്നുപോകുമ്പോൾ നിന്നെ ആ പാറയുടെ വിള്ളലിലേക്കു ഞാൻ കടത്തുകയും എന്റെ കൈകൊണ്ട് നിന്നെ ഞാൻ മൂടുകയും ചെയ്യും. 23പിന്നീട് എന്റെ കൈമാറ്റുമ്പോൾ നിനക്ക് എന്റെ പുറം കാണാനാകും. എങ്കിലും നീ എന്റെ മുഖം കാണില്ല.”

### പുതിയ കല്പലകകൾ

34 അനന്തരം യഹോവ മോശെയോടു പറഞ്ഞു, “നീ പൊട്ടിച്ച ആദ്യത്തെ രണ്ടു കല്ലുകൾപോലെ പരന്ന രണ്ടു കല്ലുകൾ കൂടി ഉണ്ടാക്കുക. ആദ്യത്തേതിലുണ്ടായിരുന്നതു പോലെ തന്നെ ഞാൻ ഇവയിലും എഴുതാം. 2നാളെ പുലർച്ചെ തയ്യാറായി സീനായിപർവ്വതത്തിലേക്കു വരിക. മലമുകളിൽ എനിക്കു മുമ്പിൽ വന്നു നിൽക്കുക. 3നിന്നോടൊപ്പം മറ്റാരെയും കൊണ്ടുവരാൻ പാടില്ല. മറ്റാരും മലയിലെങ്ങും കാണാൻ പാടില്ല. നിന്റെ കന്നുകാലിക്കൂട്ടമോ ആട്ടിൻപറ്റമോ മലയടിവാരത്തിൽ പുല്ലു തിന്നുവാൻപോലും പാടില്ല.”

4അതിനാൽ മോശെ ആദ്യത്തേതുപോലെ രണ്ടു പരന്ന കല്ലുകൾകൂടി ഉണ്ടാക്കി. പിറ്റേന്ന് അതിരാവിലെ എഴുന്നേറ്റ് അവൻ സീനായി മലമുകളിലേക്കു പോവുകയും ചെയ്തു. യഹോവ അവനോടു കല്പിച്ചതു പോലെയെല്ലാം മോശെ പ്രവർത്തിച്ചു. രണ്ടു പരന്ന കല്ലുകളും മോശെ കയ്യിലെടുത്തു. 5മോശെ മലമുകളിലെത്തിയതിനുശേഷം യഹോവ ഒരു മേഘത്തിൽ അവന്റെയടുത്തേക്കിറങ്ങി വന്നു. യഹോവ മോശെയോടൊത്ത് അവിടെ നിൽക്കുകയും മോശെ യഹോവയുടെ പേരു വിളിക്കുകയും ചെയ്തു.

6യഹോവ മോശെയുടെ മുമ്പിലൂടെ കടന്നു പോയി. അവൻ പറഞ്ഞു, “യഹോവയായ ദൈവം, ദയവാനും കാരുണ്യവാനുമായ ദൈവം. മെല്ലെമാത്രം കോപിക്കുന്നവനാണ് യഹോവ. നിറയെ മഹത്തായ സ്നേഹമുള്ളവൻ. വിശ്വസിക്കാവുന്നവൻ. 7ആയിരക്കണക്കിന് തലമുറകളോട് യഹോവ തന്റെ കാരുണ്യം കാണിക്കുന്നു. അവർ ചെയ്യുന്ന തെറ്റുകൾ യഹോവ പൊറുക്കുന്നു. എന്നാൽ തെറ്റു ചെയ്യുന്നവനെ ശിക്ഷിക്കാൻ അവൻ മറക്കുന്നില്ല. തെറ്റുകാരനെ മാത്രമല്ല, അവന്റെ മക്കളെയും കൊച്ചുമക്കളെയും അടുത്ത തലമുറയേയും അവൻ ശിക്ഷിക്കും.”

8അപ്പോൾ മോശെ പെട്ടന്ന് നിലത്തു നമസ്കരിച്ച് യഹോവയെ ആരാധിക്കാൻ തുടങ്ങി. മോശെ പറഞ്ഞു, 9“യഹോവേ, അങ്ങ് എന്നിൽ പ്രസാദിച്ചിരിക്കുന്നുവെങ്കിൽ ഞങ്ങളോടൊത്തു വന്നാലും. ഇവർ കഠിനഹൃദയരാണെന്നെനിക്കറിയാം. എങ്കിലും ഞങ്ങളുടെ തെറ്റുകൾക്ക് ഞങ്ങൾക്കു മാപ്പുതരേണമേ! ഞങ്ങളെ നിന്റെ ജനതയായി സ്വീകരിക്കേണമേ.”

10അനന്തരം യഹോവ പറഞ്ഞു, “നിങ്ങളുടെ എല്ലാ ജനങ്ങളുമായും ഞാൻ ഈ കരാർ ഉണ്ടാക്കുന്നു. ഭൂമിയിലെ മറ്റൊരു ജനതയ്ക്കുവേണ്ടിയും ഇതുവരെ ചെയ്യാതിരുന്ന അത്ഭുത കാര്യങ്ങൾ ഞാൻ ചെയ്യും. നിന്നോടൊപ്പമുള്ള ജനങ്ങൾ യഹോവയായ എന്റെ മഹാത്മ്യം കാണും. ഞാൻ നിങ്ങൾക്കായി ചെയ്യുന്ന അത്ഭുതകൃത്യങ്ങൾ അവർ കാണും. 11ഞാനിന്നു തരുന്ന കല്പനകൾ നിങ്ങളനുസരിക്കുക. നിങ്ങളുടെ ശത്രുക്കളെ ഞാൻ നിങ്ങളുടെ നാട്ടിൽനിന്നും ഓടിക്കാം. അമോര്യരെയും കനാന്യരെയും ഹിത്യരെയും പെരിസ്യരെയും ഹിവ്യരെയും യെബൂസ്യരെയും ഞാൻ തുരത്താം. 12സൂക്ഷിച്ചിരിക്കുക! നിങ്ങൾ ചെല്ലുന്നനാട്ടിൽ ജീവിക്കു

**നിന്നെ ... മനസ്സിലാക്കി** “പേരുകൊണ്ട് ഞാൻ നിന്നെ അറിയുന്നു” എന്നർത്ഥം.

ന്ന ആരുമായും ഒരു കരാറിലും നിങ്ങൾ ഏർപ്പെടരുത്. നിങ്ങളെന്തെങ്കിലും കരാർ അവരുമായി ഉണ്ടാക്കിയാൽ പ്രശ്നമാകും. **13**അതിനാൽ അവരുടെ യാഗപീഠങ്ങൾ നശിപ്പിക്കുക. അവരാരാധിക്കുന്ന കല്ലുകളെ തകർക്കുക. അവരുടെ വിഗ്രഹങ്ങൾ ഉടയ്ക്കുക. **14**മറ്റൊരു ദൈവത്തെയും ആരാധിക്കരുത്. ഞാൻ യഹോവ കാനാ ആകുന്നു- തീക്ഷ്ണതയുള്ള യഹോവ. അത് എന്റെ പേരാകുന്നു. ഞാൻ ഏൽകാനാ, തീക്ഷ്ണതയുള്ള ദൈവം ആകുന്നു.

**15**“ആ നാട്ടിൽ വസിക്കുന്ന ആരുമായും എന്തെങ്കിലും കരാറുണ്ടാക്കാതിരിക്കാൻ ശ്രദ്ധിക്കുക. നിങ്ങൾ അങ്ങനെ ചെയ്താൽ, അവർ അവരുടെ ദേവന്മാരെ ആരാധിക്കുമ്പോൾ നിങ്ങളും അവരോടു ചേർന്നുവെന്നുവരാം. അവരോടു ചേരാൻ ആ ജനങ്ങൾ നിങ്ങളെ ക്ഷണിച്ചേക്കാം. നിങ്ങൾ അവരുടെ ബലിയിൽ പങ്കുപറ്റിയെന്നു വരാം. **16**അവരുടെ ചില പെൺമക്കളെ നിങ്ങൾ നിങ്ങളുടെ പുത്രന്മാർക്ക് ഭാര്യമാരായി തെരഞ്ഞെടുത്തേക്കാം. ആ പുത്രിമാർ വ്യാജദൈവത്തെയായിരിക്കും ആരാധിക്കുന്നത്. അങ്ങനെതന്നെ ചെയ്യുന്നതിലേക്ക് അവർ നിങ്ങളുടെ പുത്രന്മാരെയും നയിക്കാനിടയുണ്ട്.

**17**“വിഗ്രഹങ്ങൾ ഉണ്ടാക്കരുത്.

**18**“പുളിപ്പില്ലാത്ത അപ്പത്തിന്റെ ഉത്സവം ആഘോഷിക്കുക. ഞാൻ മുമ്പു കല്പിച്ചിരുന്നതുപോലെ ഏഴു ദിവസത്തേക്ക് ആ അപ്പം കഴിക്കുക. ഞാൻ തെരഞ്ഞെടുത്ത ആബീബ് മാസത്തിൽ വേണം അങ്ങനെ ചെയ്യാൻ. എന്തുകൊണ്ടെന്നാൽ ആ മാസമാണ് നിങ്ങൾ ഈജിപ്തിൽനിന്നും വന്നത്.

**19**“ഒരു സ്ത്രീയുടെ ആദ്യം പിറക്കുന്നകുട്ടി എനിക്കുള്ളതായിരിക്കും. നിങ്ങളുടെ കന്നുകാലികൾക്കോ ആടുകൾക്കോ ഉണ്ടാകുന്ന ആദ്യസന്താനങ്ങൾപോലും എനിക്കുള്ളതായിരിക്കും. **20**ആദ്യജാതനായ ഒരു കഴുതയെ വേണമെങ്കിൽ ഒരാട്ടിൻകുട്ടിയെ പകരം കൊടുത്തു വാങ്ങാം. പക്ഷേ നിങ്ങൾ ആടിനെ കൊടുത്ത് കഴുതയെ വാങ്ങുന്നില്ലെങ്കിൽ കഴുതയുടെ കഴുത്ത് ഒടിക്കുക. നിന്റെ മുഴുവൻ ആദ്യജാതപുത്രന്മാരെയും എന്നിൽനിന്നും തിരികെ വാങ്ങണം. കാഴ്ചവസ്തുവില്ലാതെ ആരും എന്റെ മുമ്പിൽ വരരുത്.

**21**“ആറു ദിവസം നിങ്ങൾ പണിയെടുക്കണം. പക്ഷേ ഏഴാം ദിവസം വിതയ്ക്കുകയോ കൊയ്യുകയോ ആണെങ്കിൽ പോലും നിങ്ങൾ വിശ്രമിക്കണം.

**22**“വാരോത്സവവും ആഘോഷിക്കുക. ആദ്യത്തെ ഗോതമ്പുവിളവ് ഇതിനായി ഉപയോഗിക്കുക. വർഷാവസാനം വിളവെടുപ്പുത്സവവും ആഘോഷിക്കുക.

**23**“വർഷത്തിൽ മൂന്നു തവണ നിങ്ങൾക്കിടയിലെ പുരുഷന്മാർ യജമാനനും യിസ്രായേലിന്റെ ദൈവവുമായ യഹോവയുടെ മുമ്പിൽ ഹാജരാകണം.

**24**“നിങ്ങൾ നിങ്ങളുടെ ദേശത്തേക്കു പ്രവേശിക്കുമ്പോൾ അവിടെയുള്ള നിങ്ങളുടെ ശത്രുക്കളെ ഞാൻ ഓടിക്കും. കൂടുതൽ കൂടുതൽ ദേശങ്ങൾ നിങ്ങൾക്കു തന്ന് നിങ്ങളുടെ അതിരുകൾ ഞാൻ വികസിപ്പിക്കും. എല്ലാ വർഷവും മൂന്നു തവണ നിങ്ങൾ നിങ്ങളുടെ ദൈവമായ യഹോവയുടെ മുമ്പിൽ ചെല്ലണം. അപ്പോൾ ആരും നിങ്ങളുടെ സ്ഥലം കയ്യടക്കാൻ ശ്രമിക്കുകയില്ല.

**25**“നിങ്ങൾ എനിക്കു രക്തബലി നടത്തുമ്പോൾ അതോടൊപ്പം പുളിമാവും അർപ്പിക്കാതിരിക്കുക.

“പെസഹനാളിലെ മാംസം പിറ്റേദിവസത്തേക്ക് മിച്ചം വയ്ക്കരുത്.”

**26**“നിങ്ങൾ കൊയ്യുന്ന ആദ്യവിളവ് യഹോവയ്ക്കു നൽകുക. അതെല്ലാം നിങ്ങളുടെ ദൈവമായ യഹോവയുടെ ആലയത്തിലേക്കു കൊണ്ടുവരിക.

“ഒരാട്ടിൻകുട്ടിയെ ഒരിക്കലും അതിന്റെ തള്ളയുടെ പാലിൽ പാകം ചെയ്യരുത്.”

**27**അനന്തരം യഹോവ മോശെയോടു പറഞ്ഞു, “ഞാൻ നിന്നോടു പറഞ്ഞതെല്ലാം എഴുതിവയ്ക്കുക. നീയുമായും യിസ്രായേൽജനതയുമായും ഞാനുണ്ടാക്കിയ കരാർ ഇവയെ ആധാരമാക്കിയാണ്.”

**28**മോശെ യഹോവയോടൊത്ത് നാല്പതു രാപകലുകൾ അവിടെ താമസിച്ചു. മോശെ എന്തെങ്കിലും തിന്നുകയോ കുടിക്കുകയോ ഉണ്ടായില്ല. മോശെ കരാർ (പത്തു കല്പനകൾ) പരന്ന കല്ലുകളിൽ എഴുതുകയും ചെയ്തു.

### മോശെയുടെ തിളങ്ങുന്ന മുഖം

**29**അനന്തരം മോശെ സീനായിപർവ്വതത്തിൽ നിന്നും ഇറങ്ങിവന്നു. കരാർ എഴുതിയിരുന്ന രണ്ടു കല്ലുകളും അവൻ കൂടെ കൊണ്ടുവന്നു. യഹോവയുമായി സംസാരിക്കാൻ ഇടയായതിനാൽ മോശെയുടെ മുഖം തിളങ്ങിയിരുന്നു. പക്ഷേ മോശെ അതറിഞ്ഞിരുന്നില്ല. **30**മോശെയുടെ മുഖം തേജസ്സോടെ തിളങ്ങുന്നത് അഹരോനും യിസ്രായേൽജനതയും കണ്ടു. അതിനാലവർ അവനോടടുക്കാൻ ഭയന്നു. **31**എന്നാൽ മോശെ അവരെ വിളിച്ചു. അതിനാൽ അഹരോനും യിസ്രായേലിലെ മൂപ്പന്മാരും മോശെയോടടുത്തു. മോശെ അവരുമായി സംസാരിച്ചു. **32**അതിനുശേഷം യിസ്രായേൽജനത മുഴുവൻ മോശെയുടെ അടുത്തേക്കു വന്നു. സീനായിപർവ്വതത്തിൽവച്ച് യഹോവ തന്നെ ഏല്പിച്ച കല്പനകൾ അവൻ അവർക്കു കൊടുക്കുകയും ചെയ്തു.

**33**ജനങ്ങളോടു സംസാരിച്ചു കഴിഞ്ഞയുടനെ മോശെ തന്റെ മുഖം മറച്ചു. **34**യഹോവയുമായി സംസാരിക്കാൻ അവന്റെ മുമ്പിൽ എത്തുമ്പോൾ മാത്രമേ മോശെ മുഖം മറയ്ക്കാതിരുന്നുള്ളൂ. എന്നിട്ടവൻ ഇറങ്ങിവന്ന് യഹോവയുടെ കല്പനകൾ ജനങ്ങളോടു പറയും. **35**മോശെയുടെ മുഖത്തെ തിളക്കം ജനങ്ങൾ കാണുമെന്നതിനാൽ അവൻ തന്റെ മുഖം അപ്പോൾ മൂടുകയും ചെയ്യും. അടുത്തതവണ യഹോവയുമായി സംസാരിക്കാൻ പോകുംവരെ മോശെ തന്റെ മുഖം മറയ്ക്കും.

### ശബ്ബത്തിന്റെ ചട്ടങ്ങൾ

**35** യിസ്രായേൽജനതയെ മുഴുവൻ മോശെ വിളിച്ചുകൂട്ടി. മോശെ അവരോടു പറഞ്ഞു, “നിങ്ങൾ ചെയ്യണമെന്ന് യഹോവ കല്പിച്ച കാര്യങ്ങൾ ഞാൻ നിങ്ങളോടു പറയാം: **2**“ആറു ദിവസങ്ങൾ ജോലി ചെയ്യാനുണ്ട്. പക്ഷേ ഏഴാം ദിവസം വിശേഷദിനമാണ്. അന്നു വിശ്രമിച്ച് നിങ്ങൾ യഹോവയെ മഹത്വപ്പെടുത്തണം. ഏഴാം ദിവസം ജോലി ചെയ്യുന്നവൻ വധിക്കപ്പെടണം. **3**ശബ്ബത്തു ദിവസം നിങ്ങൾ ജീവിക്കുന്ന സ്ഥലങ്ങളിലൊരിടത്തും തീ കത്തിക്കുകപോലും ചെയ്യരുത്.”

### വിശുദ്ധകൂടാരത്തിലേക്കുള്ള സാധനങ്ങൾ

4സകല യിസ്രായേൽജനതയോടുമായി
മോശെ പറഞ്ഞു, "യഹോവ കല്പിച്ചത്
ഇതാണ്: 5യഹോവയ്ക്ക് വിശേഷപ്പെട്ട സമ്മാ
നങ്ങൾ ശേഖരിക്കുക. എന്തു നൽകണമെന്നും
എത്ര നൽകണമെന്നും നിങ്ങളോരോരുത്തരും
സ്വമനസ്സിൽ നിശ്ചയിക്കുക. എന്നിട്ടവ യഹോ
വയുടെ മുമ്പിൽ കൊണ്ടുവരിക. സ്വർണ്ണം,
വെള്ളി, ഓട്, 6നീല-ധൂമ്ര-ചുവപ്പു നൂലും
നേർത്ത ലിനനും ആട്ടിൻ രോമം, 7ചുവപ്പു
ചായം പൂശിയ ആട്ടിൻ തോൽ, തോല്, കരുവേ
ലകത്തടി, 8വിളക്കെണ്ണ, അഭിഷേകതൈലത്തി
നുള്ള സുഗന്ധദ്രവ്യങ്ങൾ, സൗരഭ്യമുള്ള ധൂപ
ത്തിനുവേണ്ടിയുള്ള സുഗന്ധവസ്തുക്കൾ
എന്നിവ കൊണ്ടുവരിക. 9കൂടാതെ ഗോമേദക
ക്കല്ലും. ഏഫോദിലും ന്യായവിധിമാർച്ചട്ടയി
ലും പതിക്കാനുള്ള കല്ലുകളും കൊണ്ടു വരിക.
10നിങ്ങൾക്കിടയിലുള്ള സമർത്ഥരായ പണി
ക്കാർ യഹോവ കല്പിച്ച സാധനങ്ങളെല്ലാം
ഉണ്ടാക്കണം: 11വിശുദ്ധകൂടാരം, പുറമേയുള്ള
കൂടാരം, അതിന്റെ മൂടി, കൊളുത്തുകൾ, പലക
കൾ, പട്ടകൾ, കാലുകൾ അടിത്തറകൾ, 12വിശു
ദ്ധപെട്ടകം, അതിന്റെ തണ്ടുകൾ, മൂടി, പെട്ടക
മിരിക്കുന്ന സ്ഥലം മറയ്ക്കാനുള്ള തിരശ്ശീല,
13മേശയും അതിന്റെ തണ്ടുകളും, അതിന്റെ
മുഴുവൻ ഉപകരണങ്ങൾ, മേശപ്പുറത്തെ വിശി
ഷ്ട അപ്പം, 14വിളക്കുകാലും അതിനോടനു
ബന്ധിച്ചുപയോഗിക്കുന്ന സാധനങ്ങളും വിള
ക്കുകൾ, വിളക്കെണ്ണ; 15ധൂപബലിയ്ക്കുള്ള
യാഗപീഠം, അതിന്റെ കാലുകൾ, അഭിഷേക
തൈലം, സുഗന്ധ ധൂപങ്ങൾ, വിശുദ്ധകൂടാര
ത്തിന്റെ കവാടത്തിലെ തിരശ്ശീല; 16ഹോമയാ
ഗപീഠവും അതിന്റെ ഓട് അഴികളും കാലു
കൾ, യാഗപീഠത്തിലുപയോഗിക്കുന്ന വസ്തു
ക്കൾ, ഓട്ടുപാത്രവും അതിന്റെ ചുവടും 17മുറ്റ
ത്തിനു ചുറ്റുമുള്ള തിരശ്ശീലകൾ, അവയുടെ
കാലുകളും ചുവടുകളും മുറ്റത്തിന്റെ കവാ
ടത്തെ മറയ്ക്കുന്ന തിരശ്ശീലകൾ; 18കൂടാര
ത്തെയും മുറ്റത്തിനു ചുറ്റുമുള്ള തിരശ്ശീലഭിത്തി
യെയും താങ്ങുന്ന കുറ്റികൾ, കുറ്റികളിലേക്കു
വലിച്ചു കെട്ടുന്ന കയർ, 19വിശുദ്ധസ്ഥലത്തു
പുരോഹിതർക്കു ധരിക്കാൻ പ്രത്യേകമായി
നെയ്ത വസ്ത്രങ്ങൾ എന്നിവയും കൊണ്ടുവ
രിക. അഹരോനും പുത്രന്മാർക്കും ധരിക്കാനുള്ള
വയാണ് ഈ വസ്ത്രങ്ങൾ. പുരോഹിതരാ
യിരിക്കുമ്പോഴാണ് അവർ ഈ വസ്ത്രങ്ങൾ
ധരിക്കുന്നത്."

### ജനങ്ങൾ നൽകിയ വഴിപാട്

20അനന്തരം യിസ്രായേൽജനത മുഴുവൻ മോ
ശെയെ വിട്ടുപോയി. 21യഹോവയ്ക്ക് വിശുദ്ധ
സമ്മാനങ്ങൾ നൽകാനുള്ളവരെല്ലാം അതുമായി
വന്നു. സമ്മേളനക്കൂടാരവും അതിലെ സാധന
ങ്ങളും പുരോഹിതരുടെ വസ്ത്രങ്ങളും ഉണ്ടാ
ക്കാൻ അവയെ ഉപയോഗിച്ചു. 22യഹോവ
യ്ക്കു സമർപ്പിക്കാൻ വന്ന സ്ത്രീ-പുരുഷന്മാർ
എല്ലാത്തരം രത്നങ്ങളും കൊണ്ടുവന്നിരുന്നു.
വളയം, ചെവിവളയം, മോതിരങ്ങൾ, മറ്റ് ആഭര
ണങ്ങൾ എല്ലാം അവർ കൊണ്ടുവന്നു. തങ്ങ
ളുടെ ആഭരണങ്ങൾ മുഴുവനും അവർ യഹോവ
യ്ക്കു സമർപ്പിച്ചു. അതൊരു വിശുദ്ധബലി
തന്നെയായിരുന്നു.
23നേർത്ത ലിനനും നീല-ധൂമ്ര-ചുവപ്പു നൂലു
കളും ഉള്ളവർ അത് യഹോവയുടെ മുമ്പിൽ
കൊണ്ടുവന്നു. ആട്ടിൻരോമവും ചുവപ്പു നിറം
പൂശിയ ആട്ടിൻതോലോ നേർത്ത തോലോ
ഉള്ളവർ അതു കൊണ്ടുവന്നു. 24വെള്ളിയോ
ഓടോ യഹോവയ്ക്കു സമർപ്പിക്കാനാഗ്രഹി
ച്ചവർ അവ കൊണ്ടുവന്നു. കരുവേലകത്തടി
കൈവശമുള്ളവർ അതു യഹോവയ്ക്കു സമർ
പ്പിച്ചു. 25സമർത്ഥരായ സ്ത്രീകളെല്ലാം അവ
രുണ്ടാക്കിയ നേർത്ത ലിനനും നീല-ധൂമ്ര-
ചുവപ്പു നൂലുകളും കൊണ്ടുവന്നു. 26സഹായി
ക്കാനാഗ്രഹമുള്ള, സമർത്ഥരായ സ്ത്രീകൾ
എല്ലാവരും ആട്ടിൻരോമംകൊണ്ട് വസ്ത്രം
നെയ്തു.
27മൂപ്പന്മാർ ഗോമേദകക്കല്ലുകളും മറ്റാഭരണ
ങ്ങളും കൊണ്ടുവന്നു. അവ പുരോഹിതരുടെ
ഏഫോദിലും ന്യായവിധിമാർച്ചട്ടയിലും ചേർ
ത്തു. 28ജനങ്ങൾ സുഗന്ധ വസ്തുക്കളും ഒലി
വെണ്ണയും കൊണ്ടുവന്നു. സുഗന്ധധൂപങ്ങൾ,
അഭിഷേകതൈലം, വിളക്കെണ്ണ എന്നിവയുണ്ടാ
ക്കാൻ അത് ഉപയോഗിച്ചു.
29യിസ്രായേൽജനങ്ങളിൽ ആഗ്രഹിച്ചവരെ
ല്ലാം യഹോവയ്ക്ക് സമ്മാനങ്ങൾ കൊണ്ടു
വന്നു. അവർ മനസ്സറിഞ്ഞു ദാനമായാണ്
അവ നൽകിയത്. മോശെയോടും ജനങ്ങളോടും
യഹോവ കല്പിച്ചതനുസരിച്ചുള്ള സാധനങ്ങളു
ണ്ടാക്കുവാനാണിവ ഉപയോഗിച്ചത്.

### ബെസലേലും ഒഹൊലീയാബും

30മോശെ യിസ്രായേൽജനതയോടു പറ
ഞ്ഞു, "നോക്കുവിൻ, യെഹൂദയുടെ വംശത്തിൽ
പ്പെട്ട ഊരിന്റെ പുത്രനായ ബെസലേലിനെ
യഹോവയിതാ തെരഞ്ഞെടുത്തിരിക്കുന്നു.
(ഹൂരിന്റെ പുത്രനായിരുന്നു ഊർ) 31ബെസെ
ലേലിൽ യഹോവ ദൈവത്തിന്റെ ആത്മാവ്
നിറച്ചു-എല്ലാത്തരം പ്രവൃത്തികളും ചെയ്യുന്ന
തിന് ദൈവം അവന് പ്രത്യേകം കഴിവു നൽകി.
32സ്വർണ്ണം, വെള്ളി, ഓട് എന്നിവയുപയോഗി
ച്ചുള്ള സാധനങ്ങൾ രൂപകല്പന ചെയ്യാനും അവ
ഉണ്ടാക്കാനും അവനു കഴിയും. 33രത്നങ്ങൾ മുറി
ക്കാനും ആഭരണങ്ങളുണ്ടാക്കുവാനും അവനു
കഴിയും. മരസാമാനങ്ങളും മറ്റെല്ലാത്തരം
വസ്തുക്കളും ഉണ്ടാക്കുവാനും ബെസലേലിനു
കഴിയും. 34മറ്റുള്ളവരെ പഠിപ്പിക്കാനുള്ള
പ്രത്യേക കഴിവും യഹോവ ബെസലേലിനും
ദാന്റെ വംശത്തിൽപ്പെട്ട അഹീസാമാക്കിന്റെ
പുത്രനായ ഒഹൊലിയാബിനും നൽകി. 35എ
ല്ലാത്തരം പ്രവൃത്തികൾ ചെയ്യാനുള്ള കഴിവും
യഹോവ ഇവരിരുവർക്കും നൽകി. മരയാശാ
രിയുടെയും ലോഹപ്പണിക്കാരുടെയും പണി
കൾ ചെയ്യാൻ അവർ പ്രാപ്തരാണ്. നീല-
ധൂമ്ര-ചുവപ്പു നൂലുകളും നേർത്ത ലിനനും
ഉപയോഗിച്ച് ചിത്രത്തുന്നലുള്ള വസ്ത്രങ്ങളു
ണ്ടാക്കാനുള്ള കഴിവും അവർക്കുണ്ട്. കമ്പിളി
വസ്ത്രങ്ങൾ നെയ്യാനും അവർക്കു കഴിയും.
36 "അതിനാൽ ബെസലേലും ഒഹൊലി
യാബും മറ്റെല്ലാ സമർത്ഥരായ ജന
ങ്ങളും യഹോവ കല്പിച്ച ജോലികൾ ചെയ്യണം.
ഈ വിശുദ്ധസ്ഥലം നിർമ്മിക്കാനുള്ള എല്ലാ
സാമർത്ഥ്യവും ജ്ഞാനവും ധാരണാശക്തിയും
യഹോവ അവർക്കു നൽകിയിട്ടുണ്ട്."
2അനന്തരം മോശെ ബെസലേലിനെയും
ഒഹൊലീയാബിനെയും യഹോവ വിശേഷസ

മാർത്ഥ്യം നൽകിയവരെയും വിളിച്ചു കൂട്ടി.
ആ ജോലിയിൽ സഹകരിക്കണമെന്നു താല്പര്യ
മുണ്ടായിരുന്നതിനാൽ അവരവിടെ വന്നു.
3യിസ്രായേൽജനത സമ്മാനമായി കൊണ്ടു
വന്ന സാധനങ്ങൾ മുഴുവൻ അവർക്കു നൽകി.
ദൈവത്തിൻെറ വിശുദ്ധസ്ഥലം ഉണ്ടാക്കാൻ
അവരത് ഉപയോഗിക്കുകയും ചെയ്തു. എന്നും
പ്രഭാതത്തിൽ ജനങ്ങൾ സമ്മാനങ്ങൾ കൊണ്ടു
വരുന്നതു തുടർന്നു. 4അവസാനം പണിക്കാരെ
ല്ലാവരും വിശുദ്ധസ്ഥലത്തുള്ള തങ്ങളുടെ
ജോലിവിട്ട് മോശെയുമായി സംസാരിക്കാൻ
പോയി. 5അവർ പറഞ്ഞു, "ജനങ്ങൾ വളരെയ
ധികം സാധനങ്ങൾ കൊണ്ടുവന്നിരിക്കുന്നു!
കൂടാരത്തിൽ വേണ്ട ജോലികൾ ചെയ്യാനാവ
ശ്യമായതിലധികം സാധനങ്ങൾ ഉണ്ട്
അതിൽ!"

6അപ്പോൾ മോശെ പാളയത്തിലെമ്പാടും ഈ
സന്ദേശമയച്ചു: "ഇനി ആരും, പുരുഷന്മാരോ
സ്ത്രീകളോ വിശുദ്ധസ്ഥലത്തിനു വേണ്ടി
സമ്മാനമായി ഒന്നും നൽകേണ്ടതില്ല." അതി
നാൽ കൂടുതലെന്തെങ്കിലും നൽകുന്നത് ജന
ങ്ങൾ നിർത്തി. 7ദൈവത്തിൻെറ വിശുദ്ധ
സ്ഥലം നിർമ്മിക്കുന്ന ജോലിക്കാവശ്യമായതില
ധികം സാധനങ്ങൾ ജനങ്ങൾ നൽകിക്കഴിഞ്ഞു.

### വിശുദ്ധകൂടാരം

8അനന്തരം പണിക്കാർ വിശുദ്ധകൂടാരത്തി
ൻെറ നിർമ്മാണം ആരംഭിച്ചു. നേർത്ത ലിനനും
നീല-ധൂമ്ര-ചുവപ്പു നൂലുകളും ഉപയോഗിച്ച്
പത്ത് തിരശ്ശീലകൾ അവർ ഉണ്ടാക്കി. തിരശ്ശീല
കളിലേക്കു ചിറകുകൾ വിരിച്ചു നിൽക്കുന്ന
കെരൂബുമാലാഖമാരെ അവരതിൽ തുന്നി
ആലേഖനം ചെയ്തു. 9ഇരുപത്തിയെട്ടു മുഴം
നീളവും നാലു മുഴം വീതിയും എന്ന കണക്കിന്
ഒരേ വലിപ്പമായിരുന്നു തിരശ്ശീലകൾക്ക്.
10അവർ ആ തിരശ്ശീലകളെ രണ്ടു ഗണങ്ങളായി
ചേർത്തു വച്ചു. അഞ്ചു തിരശ്ശീലകൾ ഒരു
ഗണത്തിലും അഞ്ചു തിരശ്ശീലകൾ മറ്റേ ഗണ
ത്തിലും. 11നീലത്തുണികൊണ്ട് ഒരു ഗണം തിര
ശ്ശീലയുടെ അവസാനത്തെ അരികുകളിൽ കുടു
ക്കുകൾ തുന്നിച്ചേർത്തു. മറ്റേ ഗണത്തിന്മേലും
അവർ ഇതു തന്നെ ചെയ്തു. 12രണ്ടുഗണ
ത്തിലെയും അവസാന തിരശ്ശീലയിൽ അമ്പതു
കുടുക്കുകൾ വീതം അവർ ഉണ്ടാക്കുകയും
ചെയ്തു. കുടുക്കുകൾ എതിർദിശകളിലായി
രുന്നു. 13അനന്തരം അമ്പതു സ്വർണ്ണവളയങ്ങ
ളുണ്ടാക്കി വിശുദ്ധകൂടാരത്തിൻെറ രണ്ടു തിരശ്ശീ
ലകളും കൂട്ടിച്ചേർത്ത് ഒറ്റക്കഷണമാക്കി.

14അനന്തരം പണിക്കാർ വിശുദ്ധകൂടാരം മൂടു
ന്നതിന് ഒരു കൂടാരം കൂടിയുണ്ടാക്കി. ആട്ടിൻ
രോമമുപയോഗിച്ച് അവർ പതിനൊന്നു തിര
ശ്ശീലകളുണ്ടാക്കി. 15മുപ്പതു മുഴം നീളവും നാലു
മുഴം വീതിയുമുള്ളവയായിരുന്നു ഓരോ തിര
ശ്ശീലകളും. 16അഞ്ചു തിരശ്ശീലകൾ ഒന്നിച്ചും
ആറു തിരശ്ശീലകൾ മറ്റൊരു ഗണത്തിലും അവർ
തുന്നിച്ചേർത്തു. 17ഒരു ഗണം തിരശ്ശീലകളുടെ
അരികിൽ അമ്പതു കുടുക്കുകൾ അവരുണ്ടാക്കി.
മറ്റേ ഗണത്തിന്മേലും അങ്ങനെ തന്നെ ചെ
യ്തു. 18അമ്പത് ഓട്ടുവളയങ്ങളുണ്ടാക്കി രണ്ടു
തിരശ്ശീലഗണങ്ങളേയും കൂട്ടിച്ചേർത്ത് അവർ
ഒറ്റക്കൂടാരമാക്കി 19അനന്തരം അവർ വിശുദ്ധ
കൂടാരത്തിന് രണ്ടു മൂടികൾ കൂടിയുണ്ടാക്കി.
ചുവപ്പു ചായമടിച്ച ആണാട്ടിൻതോലുപയോ
ഗിച്ച് ഒരു കൂടാരവും നേർത്ത തോലുപയോ
ഗിച്ച് രണ്ടാമത്തെ കൂടാരവും അവരുണ്ടാക്കി.

20അനന്തരം പണിക്കാർ വിശുദ്ധകൂടാരത്തെ
താങ്ങി നിർത്താൻ കരുവേലകത്തടികൊണ്ട്
ചട്ടമുണ്ടാക്കി. 21ഓരോ ചട്ടത്തിനും പത്തു മുഴം
നീളവും ഒന്നര മുഴം വീതിയുമുണ്ടായിരുന്നു.
22വശങ്ങളിൽനിന്നും രണ്ടു കാലുകൾ കുറുകെ
യും കൂട്ടിച്ചേർത്താണ് ഓരോ ചട്ടവുമുണ്ടാക്കി
യത്. വിശുദ്ധകൂടാരത്തിൻെറ എല്ലാ ചട്ടങ്ങളും
ഒരു പോലെയായിരുന്നു. 23വിശുദ്ധകൂടാരത്തി
ൻെറ തെക്കുവശത്തേക്കായി അവർ ഇരുപതു
ചട്ടങ്ങൾ ഉണ്ടാക്കി. 24അനന്തരം അവർ ചട്ടങ്ങ
ൾക്ക് നാല്പതു വെള്ളിച്ചുവടുകളും ഉണ്ടാക്കി.
ഓരോ ചട്ടത്തിനും രണ്ടു ചുവടുകൾ-ഓരോ
വശത്തെ കാലിനും രണ്ടുചുവടു വീതം. 25വട
ക്കേ വശത്തേക്കും അവർ ഇരുപതു ചട്ടങ്ങളുണ്ടാ
ക്കി. 26ഓരോ ചട്ടത്തിനും രണ്ടു ചുവടുകളെന്ന
കണക്കിന് നാല്പത് വെള്ളിച്ചു വടുകളും അവർ
ഉണ്ടാക്കി. 27വിശുദ്ധകൂടാരത്തിൻെറ പിൻഭാഗ
ത്തേക്ക് (പടിഞ്ഞാറ്) അവർ ആറു ചട്ടങ്ങൾ
കൂടി ഉണ്ടാക്കി. 28വിശുദ്ധകൂടാരത്തിൻെറ പിൻ
ഭാഗത്തെ മൂലകളിലേക്കു രണ്ടു ചട്ടങ്ങളുണ്ടാ
ക്കി.

29ആ ചട്ടങ്ങൾ ചുവട്ടിൽ ഒന്നായി കൂട്ടി
ച്ചേർത്തു. മുകളിൽ ഈ ചട്ടങ്ങളെ ഒരു വളയം
കൊണ്ട് ബന്ധിക്കുകയും ചെയ്തു. രണ്ടു മൂലക
ളിലും അവർ അങ്ങനെ തന്നെ ചെയ്തു. 30വിശു
ദ്ധകൂടാരത്തിൻെറ പടിഞ്ഞാറുവശത്ത് ആകെ
എട്ടു ചട്ടങ്ങളുണ്ട്. ഓരോ ചട്ടത്തിനും രണ്ടു
വീതം പതിനാറു വെള്ളിച്ചു വടുകളും.

31അനന്തരം പണിക്കാർ കരുവേലകത്തടി
കൊണ്ട് ചട്ടങ്ങൾക്ക് അഴികളടിച്ചു- വിശുദ്ധ
കൂടാരത്തിൻെറ ആദ്യവശത്ത് അഞ്ച് അഴികൾ,
32മറ്റേ വശത്ത് അഞ്ച് അഴികൾ, വിശുദ്ധകൂടാ
രത്തിൻെറ പിൻഭാഗമായ പടിഞ്ഞാറുവശത്ത്
അഞ്ച് അഴികളും. 33ചട്ടങ്ങളുടെ ഒരറ്റത്തുനിന്നും
മറ്റേ അറ്റംവരെ എത്തുംവിധമാണ് അവർ നടു
വിലത്തെ അഴി ഉണ്ടാക്കിയത്. 34ആ ചട്ടങ്ങളെ
അവർ സ്വർണ്ണംകൊണ്ടു പൊതിഞ്ഞു. അന
ന്തരം ചട്ടങ്ങളെ താങ്ങിനിർത്തുന്ന വളയങ്ങൾ
സ്വർണ്ണംകൊണ്ടുണ്ടാക്കി. അഴികളെയും അവർ
സ്വർണ്ണം പൂശി.

35അതിവിശുദ്ധസ്ഥലത്തേക്കുള്ള കവാടത്തി
ൻെറ തിരശ്ശീല, അവർ നേർത്ത ലിനനും നീല-
ധൂമ്ര-ചുവപ്പു നൂലുകളും ഉപയോഗിച്ചു
ണ്ടാക്കി. തിരശ്ശീലയിലേക്കു പറക്കുന്ന വിധ
ത്തിൽ കെരൂബുമാലാഖമാരുടെ ചിത്രങ്ങൾ
തുന്നിപ്പിടിപ്പിക്കുകയും ചെയ്തു. 36കരുവേലക
ത്തടികൊണ്ട് നാലു കാലുകൾ ഉണ്ടാക്കുകയും
അവ സ്വർണ്ണം പൊതിയുകയും ചെയ്തു. അന
ന്തരം കാലുകൾക്ക് സ്വർണ്ണക്കൊളുത്തുകളും
ഉണ്ടാക്കി. കാലുകൾക്ക് വെള്ളിച്ചുവടുകളും
നിർമ്മിച്ചു.

37അനന്തരം കൂടാരത്തിൻെറ കവാടം മൂടുന്ന
തിരശ്ശീലയും അവരുണ്ടാക്കി. നീല-ധൂമ്ര-ചു
വപ്പു നൂലുകളും നേർത്ത ലിനനും അതിനുപ
യോഗിച്ചു. അതിൽ ചിത്രങ്ങൾ തുന്നിപ്പിടിപ്പി
ച്ചു. 38കവാടത്തിലുള്ള തിരശ്ശീലയ്ക്കു വേണ്ടി
അഞ്ചു കാലുകളും കൊളുത്തുകളും അവർ
ഉണ്ടാക്കി. അവർ ആ കാലുകളുടെയും ചുറ്റുപ
ടികളുടെയും തിരശ്ശീലത്തണ്ടുകളുടെയും മുക
ളിൽ സ്വർണ്ണം പൂശുകയും ചെയ്തു. കാലു
കൾക്ക് ഓടു കൊണ്ടുള്ള അഞ്ചു ചുവടുകളും
ഉണ്ടാക്കി.

## സാക്ഷ്യപെട്ടകം

37 ബെസലേൽ കരുവേലകത്തടികൊണ്ട്
വിശുദ്ധപെട്ടകം നിർമ്മിച്ചു. പെട്ടക
ത്തിന് രണ്ടര മുഴം നീളവും ഒന്നര മുഴം
വീതിയും ഒന്നര മുഴം ഉയരവുമുണ്ടായിരുന്നു.
2പെട്ടകത്തിൻെറ അകത്തും പുറത്തും അവൻ
തനിത്തങ്കം പൂശി. അനന്തരം അവൻ പെട്ടക
ത്തിനു ചുറ്റും സ്വർണ്ണപ്പട്ടയും തറച്ചു. 3നാലു
സ്വർണ്ണവളയങ്ങളുണ്ടാക്കി പെട്ടകത്തിൻെറ
നാലു മൂലകളിൽ പിടിപ്പിച്ചു. പെട്ടകം ചുമ
ക്കാനുപയോഗിക്കുന്നതാണ് ആ വളയങ്ങൾ.
ഓരോ വശത്തും ഈരണ്ടു വളയങ്ങൾ വീത
മാണ് ഉണ്ടായിരുന്നത്. 4അനന്തരം അവൻ
കരുവേലകത്തടി കൊണ്ട് പെട്ടകം ചുമക്കാ
നായി തണ്ടുകൾ ഉണ്ടാക്കി. അവനാലും സ്വർ
ണ്ണം പൂശുകയും ചെയ്തു. 5അവൻ നാലു വളയ
ങ്ങളിലൂടെയും തണ്ടു കടത്തി. 6അനന്തരം
അവൻ തനിത്തങ്കം കൊണ്ട് പെട്ടകത്തിൻെറ
അടപ്പുണ്ടാക്കി. അതിന് രണ്ടര മുഴം നീളവും
ഒന്നര മുഴം വീതിയുമുണ്ടായിരുന്നു. 7അനന്തരം
ബെസലേൽ സ്വർണ്ണം അടിച്ചുപരത്തി രണ്ടു
കെരൂബുമാലാഖമാരെയും ഉണ്ടാക്കി. കെരൂബു
മാലാഖമാരെ അവൻ പെട്ടകത്തിൻെറ അട
പ്പിൻെറ രണ്ടറ്റത്തുമായി പിടിപ്പിച്ചു. 8ഒരു
ദൂതനെ അടപ്പിൻെറ ഒരറ്റത്തും മറ്റേ ദൂതനെ
അടപ്പിൻെറ മറ്റേ അറ്റത്തുമായാണവൻ പിടി
പ്പിച്ചത്. അടപ്പുമായിച്ചേർന്ന് ഒരൊറ്റക്കഷണ
മായിരിക്കുംവിധമാണ് കെരൂബുകളെ അവൻ
പിടിപ്പിച്ചത്. 9ദൂതന്മാരുടെ ചിറകുകൾ ആകാ
ശത്തിലേക്കു വിടർത്തിയിരുന്നു. തങ്ങളുടെ
ചിറകുകൾകൊണ്ട് ദൂതന്മാർ പെട്ടകത്തെ മൂടി
യിരുന്നു. അവർ പരസ്പരം മുഖാമുഖമായി
അടപ്പിലേക്കു നോക്കിയായിരുന്നു നിന്നത്.

## വിശിഷ്ടമേശ

10അനന്തരം അവൻ കരുവേലകത്തടി കൊണ്ട്
മേശയുണ്ടാക്കി. മേശയ്ക്കു രണ്ടു മുഴം നീളവും
ഒരുമുഴം വീതിയും ഒന്നരമുഴം ഉയരവും ഉണ്ടാ
യിരുന്നു. 11അവൻ മേശമേൽ സ്വർണ്ണം പൂശി.
ഒരു സ്വർണ്ണപ്പട്ടയും മേശയ്ക്കു ചുറ്റും തറച്ചു.
12അനന്തരം അവൻ ഒരു കൈയളവ് വീതിയുള്ള
ഒരു ചട്ടം മേശയ്ക്കു ചുറ്റും ഉണ്ടാക്കി. ചട്ടത്തി
ന്മേൽ അവൻ സ്വർണ്ണപ്പട്ട തറച്ചു. 13അനന്തരം
അവൻ നാലു സ്വർണ്ണവളയങ്ങളുണ്ടാക്കി മേശ
ക്കാലുകളോടു ചേർത്ത് നാലു മൂലകളിലു
മായി തറച്ചു. 14മേശയ്ക്കു മുകളിൽ ചുറ്റുമുള്ള
ചട്ടത്തോടു ചേർത്താണ് അവൻ വളയങ്ങൾ
തറച്ചത്. മേശ എടുക്കാനുള്ള തണ്ടുകൾ കടത്താ
നുള്ളതാണ് വളയങ്ങൾ. 15അനന്തരം പെട്ടകം
ചുമക്കാനുള്ള തണ്ടുകൾ അവൻ കരുവേലക
ത്തടികൊണ്ടുണ്ടാക്കി തണ്ടുകളെ സ്വർണ്ണം
കൊണ്ടു പൊതിഞ്ഞു. 16അനന്തരം മേശപ്പുറ
ത്തുപയോഗിക്കാനുള്ള ഉപകരണങ്ങളും അവൻ
ഉണ്ടാക്കി. കിണ്ണങ്ങളും തവികളും പാത്രങ്ങളും
കുടങ്ങളും തങ്കം കൊണ്ട് അവൻ നിർമ്മിച്ചു.
പാത്രങ്ങളും കുടങ്ങളും പാനീയവഴിപാട് പക
ർന്നു വയ്ക്കാനുള്ളതാണ്.

## വിളക്കുകാൽ

17അനന്തരം അവൻ വിളക്കുകാലുണ്ടാക്കി.
തനി സ്വർണ്ണം അടിച്ചു പരത്തി അതിൻെറ
ചുവടും തണ്ടും നിർമ്മിച്ചു. അനന്തരം അവൻ
പൂക്കളും തണ്ടുകളും മൊട്ടുകളും പുഷ്പദള
ങ്ങളും ഉണ്ടാക്കി. അതെല്ലാം ഒന്നിച്ചു ചേർത്ത്
ഒറ്റക്കഷണമാക്കി. 18വിളക്കുകാലിന് ആറു ശാഖ
കളുണ്ടായിരുന്നു. ഇരു വശങ്ങളിലും മൂന്നു ശാഖ
കൾ വീതം. 19ഓരോ ശാഖയിലും മൂന്നു പുഷ്പ
ങ്ങൾ വീതം ഉണ്ടായിരുന്നു. ബദാംപൂവു
പോലുള്ള ഈ പുഷ്പങ്ങളോടൊപ്പം മൊട്ടു
കളും പുടങ്ങളും ഉണ്ടായിരുന്നു. 20വിളക്കുകാ
ലിൻെറ തണ്ടിൽ നാലു പൂക്കൾ കൂടിയുണ്ടായി
രുന്നു. അവയും മൊട്ടുകളും പുടങ്ങളുമുള്ള
ബദാംപൂക്കൾ പോലെയായിരുന്നു. 21തണ്ടി
ൻെറ ഓരോ വശങ്ങളിൽനിന്നും പുറപ്പെടുന്ന
മൂന്നു ശാഖകൾ വീതം ആകെ ആറു ശാഖകൾ
ഉണ്ടായിരുന്നു. മൊട്ടുകളും പുടങ്ങളുമുള്ള
മറ്റൊരു പൂവ്, ശാഖകൾ വിളക്കുതണ്ടിനോടു
ചേരുന്നിടത്തിനു തൊട്ടുതാഴെയായി ഉണ്ടാ
യിരുന്നു. 22വിളക്കുകാലും പൂക്കളും ശാഖകളും
തങ്കത്തിലുണ്ടാക്കി ഒറ്റകഷണമായി അടിച്ചു
ചേർത്തുവച്ചതായിരുന്നു. 23ഈ വിളക്കുകാലി
നായി അവൻ ഏഴു വിളക്കുകളും നിർമ്മിച്ചു.
അനന്തരം അവൻ കത്രികകളും തട്ടങ്ങളും തനി
ത്തങ്കത്തിൽ ഉണ്ടാക്കി. 24വിളക്കുകാലും മറ്റു
സാധനങ്ങളും ഉണ്ടാക്കുന്നതിന് അവൻ എഴുപ
ത്തഞ്ചു പൗണ്ട് തങ്കം ഉപയോഗിച്ചു.

## ഹോമധൂപങ്ങളുടെ യാഗപീഠം

25അവൻ ധൂപയാഗപീഠമുണ്ടാക്കി. കരുവേല
കത്തടികൊണ്ടായിരുന്നു അതുണ്ടാക്കിയത്.
യാഗപീഠം സമചതുരത്തിലായിരുന്നു. അതിന്
ഒരു മുഴം നീളവും ഒരു മുഴം വീതിയും രണ്ടു
മുഴം ഉയരവും ഉണ്ടായിരുന്നു. യാഗപീഠത്തിൽ
നാലു കൊമ്പുകളും ഉണ്ടായിരുന്നു. ഓരോ മൂല
യിലും ഓരോ കൊമ്പു വീതം. ആ കൊമ്പുകൾ
യാഗപീഠത്തോടു ചേർത്ത് ഒറ്റക്കഷണമാക്കി
യിരുന്നു. 26മകുടവും എല്ലാ വശങ്ങളും കൊമ്പു
കളും അവൻ സ്വർണ്ണംകൊണ്ട് പൊതിഞ്ഞു.
അനന്തരം അവൻ യാഗപീഠത്തിനു ചുറ്റും സ്വർ
ണ്ണപ്പട്ടയും തറച്ചു. 27യാഗപീഠത്തിന് അവൻ
രണ്ടു സ്വർണ്ണവളയങ്ങളുണ്ടാക്കി. യാഗപീഠ
ത്തിൻെറ ഇരുവശത്തും സ്വർണ്ണപ്പട്ടയ്ക്കു താഴെ
യായി വളയങ്ങൾ പിടിപ്പിച്ചു. ഈ വളയങ്ങ
ളാണ് യാഗപീഠം ചുമക്കാൻ ഉപയോഗിക്കു
ന്നത്. 28അവൻ കരുവേലകത്തടികൊണ്ട് തണ്ടു
കളുണ്ടാക്കി അതിനെ സ്വർണ്ണം പൊതിഞ്ഞു.
29അനന്തരം അവൻ വിശുദ്ധ അഭിഷേക
തൈലം ഉണ്ടാക്കി. ശുദ്ധവും സൗരഭ്യം ഉള്ളതു
മായ ധൂപം അവൻ നിർമ്മിച്ചു. സുഗന്ധ
തൈലം ഉണ്ടാക്കുന്നവൻെറ ചേരുവയനുസ
രിച്ചാണ് അവനിതെല്ലാം ഉണ്ടാക്കിയത്.

## ഹോമയാഗത്തിൻെറ യാഗപീഠം

38 അനന്തരം ബെസലേൽ കരുവേലക
ത്തടികൊണ്ട് യാഗപീഠം ഉണ്ടാക്കി.
ഹോമയാഗത്തിനുള്ള യാഗപീഠമായിരുന്നു
അത്. സമചതുരത്തിലായിരുന്നു അതുണ്ടാക്കി
യത്. അഞ്ചു മുഴം നീളവും അഞ്ചുമുഴം വീതി
യും മൂന്നു മുഴം ഉയരവും. 2യാഗപീഠത്തിൻെറ
നാലു മൂലകളിലും അവൻ ഓരോ കൊമ്പും
ഉറപ്പിച്ചു. ഓരോ കൊമ്പും ഓരോ മൂലയിൽ
ചേർത്ത് എല്ലാം ഒറ്റക്കഷണമാക്കി. യാഗപീഠ
ത്തെ അവൻ ഓടു കൊണ്ടുമൂടി. 3അനന്തരം
യാഗപീഠത്തിൽ ഉപയോഗിക്കേണ്ട എല്ലാ ഉപ
കരണങ്ങളും അവൻ ഓടു കൊണ്ടുണ്ടാക്കി. കുട
ങ്ങളും കോരികളും പാത്രങ്ങളും മുൾക്കരണ്ടി
കളും താലങ്ങളുമെല്ലാം അവൻ ഉണ്ടാക്കി. 4അന
ന്തരം അവൻ യാഗപീഠത്തിന് ഓടുകൊണ്ട്

അഴികളുണ്ടാക്കി. ആ അഴികൾ ഒരു വലയുടെ
രൂപത്തിലായിരുന്നു. യാഗപീഠത്തിൻെറ അടി
യിൽ പീഠത്തിൻെറ താഴെയായി അഴികൾ ഉറ
പ്പിച്ചു. അത് യാഗപീഠത്തിൻെറ ചുവട്ടിൽ
നിന്നും പകുതിവരെ എത്തിയിരുന്നു. 5അന
ന്തരം അവൻ ഓട്ടു വളയങ്ങളുണ്ടാക്കി. യാഗ
പീഠം ചുമക്കുന്നതിനുള്ള തണ്ടുകൾ കടത്താ
നുള്ളതായിരുന്നു അവ. അഴികളുടെ നാലു മൂല
കളിലുമാണ് അവൻ വളയങ്ങൾ പിടിപ്പിച്ചത്.
6അനന്തരം കരുവേലകത്തടികൊണ്ട് തണ്ടുക
ളുണ്ടാക്കി. അവൻ അതിനെ ഓടു കൊണ്ടു
പൊതിഞ്ഞു. 7തണ്ടുകൾ അവൻ യാഗപീഠ
ത്തിൻെറ വശങ്ങളിലുള്ള വളയങ്ങളിലൂടെ
കടത്തി. യാഗപീഠം ചുമക്കുന്നതിനുള്ളതായി
രുന്നു തണ്ടുകൾ. യാഗപീഠത്തിൻെറ വശങ്ങളു
ണ്ടാക്കാൻ അവൻ പലകകൾ ഉപയോഗിച്ചു.
ശൂന്യമായ ഒരു പെട്ടിപോലെ അതു പൊള്ള
യായിരുന്നു.

8അവർ തൊട്ടിയും അതിൻെറ ചുവടും ഓടു
കൊണ്ടുണ്ടാക്കി. അതിനായി സ്ത്രീകൾ
കൊടുത്ത ഓട്ടുകണ്ണാടികൾ അവർ ഉപയോ
ഗിച്ചു. സമ്മേളനക്കൂടാരത്തിൻെറ കവാടത്തിൽ
ശുശ്രൂഷയിൽ സംബന്ധിക്കുവാൻ ഒത്തു ചേർ
ന്നവരായിരുന്നു ഈ സ്ത്രീകൾ.

### വിശുദ്ധകൂടാരത്തിൻെറ മുറ്റം

9അനന്തരം അവൻ മുറ്റത്തിനു ചുറ്റുമുള്ള തിര
ശ്ശീലഭിത്തി ഉണ്ടാക്കി. തെക്കുവശത്ത് അമ്പതു
വാര നീളമുള്ള തിരശ്ശീലകളാണുണ്ടാക്കിയത്.
നേർത്ത ലിനൻ ഉപയോഗിച്ചാണ് ആ തിരശ്ശീ
ലകളുണ്ടാക്കിയത്. 10തെക്കുവശത്തെ തിരശ്ശീല
കളെ താങ്ങുവാൻ ഇരുപതു കാലുകളുണ്ടായി
രുന്നു. ഇരുപത് ഓട്ടുചുവടുകളിലായിരുന്നു
ഈ കാലുകൾ ഉറപ്പിച്ചിരുന്നത്. കാലുകളിലെ
കൊളുത്തുകളും തിരശ്ശീലത്തണ്ടുകളും വെള്ളി
കൊണ്ടുണ്ടാക്കിയതായിരുന്നു. 11വടക്കുവശത്ത്
അമ്പതു വാര നീളമുള്ള തിരശ്ശീലഭിത്തിയു
ണ്ടായിരുന്നു. ഇരുപതു കാലുകളും ഇരുപതു
ചുവടുകളും ഓടുകൊണ്ടുണ്ടാക്കിയിരുന്നു.
കാലുകൾക്കുള്ള കൊളുത്തുകൾ, തിരശ്ശീലത്ത
ണ്ടുകൾ എന്നിവ വെള്ളികൊണ്ടുണ്ടാക്കിയതാ
യിരുന്നു.

12മുറ്റത്തിൻെറ പടിഞ്ഞാറുവശത്തെ തിരശ്ശീ
ലയ്ക്ക് ഇരുപത്തഞ്ചു വാര നീളമായിരുന്നു.
പത്തുകാലുകളും പത്തു ചുവടുകളും ഉണ്ടായി
രുന്നു. കാലുകളുടെ കൊളുത്തുകളും തിരശ്ശീല
ത്തണ്ടും വെള്ളിയിലാണ് നിർമ്മിച്ചിരുന്നത്.

13മുറ്റത്തിൻെറ കിഴക്കുവശം ഇരുപത്തഞ്ചു
വാര നീളമുള്ളതായിരുന്നു. മുറ്റത്തേക്കുള്ള
പ്രവേശനകവാടം ഈ വശത്തായിരുന്നു. 14ആ
വശത്ത് തിരശ്ശീലഭിത്തിയുടെ നീളം ഏഴര
വാരയായിരുന്നു. മൂന്നു കാലുകളും മൂന്നു ചുവ
ടുകളും ആ വശത്തുണ്ടായിരുന്നു. 15കവാട
ത്തിൻെറ മറുവശത്തെ തിരശ്ശീലഭിത്തിക്കും
ഏഴര വാര നീളം ഉണ്ടായിരുന്നു. ആ വശത്തും
മൂന്നു കാലുകളും മൂന്നു ചുവടുകളും ഉണ്ടായി
രുന്നു. 16നേർത്ത ലിനൻ കൊണ്ടുണ്ടാക്കിയതാ
യിരുന്നു മുറ്റത്തിനു ചുറ്റുമുള്ള തിരശ്ശീലകൾ.
17ഓടുകൊണ്ടുണ്ടാക്കിയതായിരുന്നു കാലുക
ളുടെ ചുവടുകൾ. കൊളുത്തുകളും തിരശ്ശീല
ത്തണ്ടും വെള്ളികൊണ്ടുണ്ടാക്കിയതായിരുന്നു.
കാലുകളുടെ മകുടങ്ങൾ വെള്ളികൊണ്ടു
പൊതിഞ്ഞിരുന്നു. മുറ്റത്തെ എല്ലാ കാലുക
ളിലും വെള്ളിത്തിരശ്ശീലത്തണ്ടുകളുണ്ടായി
രുന്നു.

18നേർത്ത ലിനനും-ധൂമ്ര-ചുവപ്പു നൂലുകളും
ഉപയോഗിച്ചായിരുന്നു മുറ്റത്തിൻെറ പ്രവേശ
നകവാടത്തിൻെറ തിരശ്ശീല ഉണ്ടാക്കിയിരുന്നത്.
അതിൽ പല രൂപങ്ങളും തുന്നിപ്പിടിപ്പിച്ചി
രുന്നു. തിരശ്ശീലയ്ക്ക് പത്തു വാര നീളവും
രണ്ടര വാര ഉയരവും ഉണ്ടായിരുന്നു. മുറ്റത്തിനു
ചുറ്റുമുള്ള തിരശ്ശീലയുടെ അതേ ഉയരമായി
രുന്നു അതിന്. 19നാലു കാലുകളിലും നാല്
ഓട്ടുചുവടുകളിലും താങ്ങിനിർത്തിയിരുന്നു
അവ. കാലുകളിലെ കൊളുത്തുകൾ വെള്ളി
യിൽ ഉണ്ടാക്കിയവയായിരുന്നു. കാലുകളുടെ
മകുടങ്ങളും തിരശ്ശീലത്തണ്ടുകളും വെള്ളികൊ
ണ്ടുണ്ടാക്കിയവയായിരുന്നു. 20വിശുദ്ധകൂടാര
ത്തിൻെറ കുറ്റികളും മുറ്റത്തിൻെറ ചുറ്റുമുള്ള
തിരശ്ശീലകൾക്കുള്ള കുറ്റികളും ഓട്ടു കൊണ്ടു
ണ്ടാക്കിയവയായിരുന്നു.

21വിശുദ്ധകൂടാരം, അതായത് കരാറിൻെറ
കൂടാരം ഉണ്ടാക്കാൻ ഉപയോഗിച്ച സാധനങ്ങൾ
എന്തൊക്കെയാണെന്ന് എഴുതിവയ്ക്കാൻ
മോശെ ലേവ്യരോടു കല്പിച്ചു. അഹരോൻെറ
പുത്രനായ ഈഥാമാറിനായിരുന്നു ആ പട്ടിക
യുണ്ടാക്കേണ്ട ചുമതല.

22യെഹൂദാവംശത്തിൽപ്പെട്ട ഹൂരിൻെറ പുത്ര
നായ ഊരിയുടെ പുത്രനായ ബെസലേൽ
മോശെ കല്പിച്ച എല്ലാ സാധനങ്ങളും ഉണ്ടാക്കി.
23ദാൻെറ വംശത്തിൽപ്പെട്ട അഹീസാമാ
ക്കിൻെറ പുത്രനായ ഒഹൊലീയാബ് അവനെ
സഹായിച്ചു. ഒഹൊലീയാബ് സമർത്ഥനായ
ഒരു പണിക്കാരനും കലാകാരനുമായിരുന്നു.
നേർത്ത ലിനനും നീല-ധൂമ്ര-ചുവപ്പു നൂലു
കളും നൂൽക്കുന്നതിൽ അവൻ വിദഗ്ധനായി
രുന്നു.

24യഹോവയുടെ വിശുദ്ധസ്ഥലത്തിനു
വേണ്ടി രണ്ടു ടണ്ണിലധികം സ്വർണ്ണം നൽകിയി
രുന്നു. (ഔദ്യോഗിക അളവനുസരിച്ചായിരുന്നു
ഇതു തൂക്കിയിരുന്നത്.)

25ജനസംഖ്യാ കണക്കെടുപ്പിൽ ഉൾപ്പെട്ട മുഴു
വനാളുകളും കൂടി മൂന്നേമുക്കാൽ ടൺ വെള്ളി
സംഭാവന ചെയ്തു. (ഔദ്യോഗിക അളവനു
സരിച്ചായിരുന്നു ഇതളന്നത്.) 26ഇരുപതു
വയസ്സും അതിനു മേലോട്ടും ഉള്ള പുരുഷന്മാ
രെല്ലാം എണ്ണത്തിൽപ്പെട്ടിരുന്നു. ആകെ ഉണ്ടാ
യിരുന്ന 603,550 പുരുഷന്മാരും ആളൊന്നുക്ക്
ഒരു ബീക്കാ വെള്ളി എന്ന നിരക്കിൽ കരം
കൊടുത്തു. (ഔദ്യോഗിക കണക്കനുസരിച്ച് ഒരു
ബീക്കാ, അര ശേക്കെലായിരുന്നു.) 27യഹോവ
യുടെ വിശുദ്ധസ്ഥലത്തിനും നൂറു ചുവടുക
ൾക്കും തിരശ്ശീലകൾക്കുമായി അവർ മൂന്നേമു
ക്കാൽ ടൺ വെള്ളി ഉപയോഗിച്ചു. ഓരോ
ചുവടിനും എഴുപത്തഞ്ചു പൗണ്ടു വീതം.
28ബാക്കി അമ്പതു പൗണ്ടു വെള്ളിയുപയോ
ഗിച്ച് കൊളുത്തുകൾ, തിരശ്ശീലത്തണ്ടുകൾ,
തൂണുകളുടെ വെള്ളിമകുടങ്ങൾ എന്നിവയു
ണ്ടാക്കി.

29ഇരുപത്താറര ടണ്ണിലധികം ഓട് യഹോ
വയ്ക്കു നൽകപ്പെട്ടിരുന്നു. 30സമ്മേളനക്കൂടാര
ത്തിൻെറ കവാടത്തിലെ ചുവടുണ്ടാക്കാനാ
യിരുന്നു ആ ഓട് ഉപയോഗിച്ചിരുന്നത്. യാഗ
പീഠവും ഓട്ടഴികളും യാഗപീഠത്തിലേക്കുള്ള
ഉപകരണങ്ങളും ഉണ്ടാക്കുവാൻ ഓട് ഉപയോ
ഗിച്ചു. 31മുറ്റത്തിനു ചുറ്റുമുള്ള തിരശ്ശീലകളുടെ
ചുവടുകളും കവാടത്തിലെ തിരശ്ശീലകളുടെ

ചുവടുകളും ഉണ്ടാക്കുവാൻ ആ ഓട് ഉപയോ
ഗിച്ചു. വിശുദ്ധകൂടാരത്തിന്റെ കുറ്റികളും മുറ്റ
ത്തിനു ചുറ്റുമുള്ള തിരശ്ശീലകളുടെ കുറ്റികളും
ആ ഓടുപയോഗിച്ചാണ് നിർമ്മിച്ചത്.

## പുരോഹിതരുടെ വിശുദ്ധവസ്ത്രങ്ങൾ

39 യഹോവയുടെ വിശുദ്ധസ്ഥലത്ത്
പുരോഹിതനായി ശുശ്രൂഷ നടത്തുന്ന
വർക്കുധരിക്കാനുള്ള വിശുദ്ധവസ്ത്രങ്ങൾ
പണിക്കാർ നീല-ധൂമ്ര-ചുവപ്പു നൂലുകൾ
കൊണ്ടുണ്ടാക്കി. യഹോവ മോശെയോടു കല്പി
ച്ചതനുസരിച്ച് അഹരോനുള്ള വിശുദ്ധവ
സ്ത്രങ്ങളും അവരുണ്ടാക്കി.

## ഏഫോദ്

2സ്വർണ്ണനൂലും നേർത്ത ലിനനും നീല-ധൂമ്ര
-ചുവപ്പുനൂലും ഉപയോഗിച്ച് അവർ ഏഫോ
ദുണ്ടാക്കി. 3(അവർ സ്വർണ്ണം അടിച്ചുപരത്തി
കനം കുറഞ്ഞ തകിടുകളുണ്ടാക്കി. അനന്തരം
ആ തകിടുകൾ നീണ്ടനൂലുകളായി മുറിച്ചെടു
ത്തു. എന്നിട്ടവർ ആ സ്വർണ്ണനൂലുകൾ നീല-
ധൂമ്ര-ചുവപ്പു നൂലുകളുമായി ചേർത്തു പാകി.
അത് അതിവിദഗ്ദനായ ഒരു പണിക്കാരനു
മാത്രം ചെയ്യാൻ കഴിയുന്നതായിരുന്നു.)
4ഏഫോദിനുള്ള തോൾപ്പട്ടയും അവർ തയ്ച്ചു
പിടിപ്പിച്ചു. ഏഫോദിന്റെ രണ്ടു വശത്തുമാ
യാണ് അവർ അതു പിടിപ്പിച്ചത്. 5ഏഫോ
ദിന്റെ നടുക്കെട്ടായി ഒരു അരപ്പട്ടയും അവർ
നെയ്തെടുത്തു. ഏഫോദിനുണ്ടാക്കിയതുപോ
ലെതന്നെ സ്വർണ്ണനൂലും നേർത്ത ലിനനും
നീല-ധൂമ്ര-ചുവപ്പുനൂലുകളും കൊണ്ടാണവർ
ഇതുണ്ടാക്കിയത്. യഹോവ മോശെയോടു
കല്പിച്ചതും അങ്ങനെയായിരുന്നു.

6ഏഫോദിനുള്ള ഗോമേദകക്കല്ലുകൾ പണി
ക്കാർ സ്വർണ്ണവള്ളിക്കെട്ടുകളിൽ പിടിപ്പിച്ചു.
യിസ്രായേലിന്റെ പുത്രന്മാരുടെ പേരുകൾ
അവർ ആ കല്ലുകളിൽ എഴുതിവച്ചു. 7അന
ന്തരം അവർ ഈ കല്ലുകൾ ഏഫോദിന്റെ
തോൾപ്പട്ടകളിൽ പിടിപ്പിച്ചു. യിസ്രായേൽജന
തയെപ്പറ്റി ദൈവത്തെ ഓർമ്മിപ്പിക്കാനുള്ള
തായിരുന്നു ആ രത്നങ്ങൾ. അത് യഹോവ
മോശെയോടു കല്പിച്ചതുപോലെതന്നെയായി
രുന്നു.

## ന്യായവിധിമാർച്ചട്ട

8അനന്തരം അവർ ന്യായവിധിമാർച്ചട്ട
ഉണ്ടാക്കി. ഏഫോദിന്റേതുപോലെ വിദഗ്ധ
കരവിരുതാവശ്യമുള്ള പണിയായിരുന്നു അത്.
സ്വർണ്ണനൂലുകളും നേർത്ത ലിനനും നീല-
ധൂമ്ര- ചുവപ്പുനൂലും ഉപയോഗിച്ചാണത് ഉണ്ടാ
ക്കിയത്. 9ന്യായവിധിമാർച്ചട്ട പകുതിമടക്കി
ഒരു സമചതുര കീശയുമുണ്ടാക്കി. അതിന് ഒമ്പ
തിഞ്ചു നീളവും ഒമ്പതിഞ്ചു വീതിയുമുണ്ടാ
യിരുന്നു. 10അനന്തരം പണിക്കാർ മനോഹര
മായ നാലു നിര രത്നങ്ങൾ ന്യായവിധിമാർ
ച്ചട്ടയിൽ പതിച്ചു. ആദ്യനിരയിൽ താമ്രമണി,
പുഷ്യരാഗം, മാണിക്യം എന്നിവയായിരുന്നു.
11രണ്ടാം നിരയിൽ മരതകം, ഇന്ദ്രനീലം, വജ്രം
എന്നിവയും. 12മൂന്നാംനിരയിൽ ഇളംപച്ച രത്നം,
വൈഡൂര്യം, സുഗന്ധിക്കല്ല് എന്നിവയും.
13നാലാം നിരയിൽ പച്ചക്കല്ല്, ഗോമേദകം,
സൂര്യകാന്തക്കല്ല് എന്നിവയുമായിരുന്നു. അവ
യെല്ലാം സ്വർണ്ണവള്ളിക്കെട്ടുകളിലായിരുന്നു
ഉറപ്പിച്ചിരുന്നത്. 14യിസ്രായേലിന്റെ പുത്ര
ന്മാരെ കുറിക്കുന്ന പന്ത്രണ്ടു രത്നങ്ങൾ ന്യായ
വിധിമാർച്ചട്ടയിലുണ്ടായിരുന്നു. ഓരോ രത്ന
ത്തിന്മേലും യിസ്രായേലിന്റെ പുത്രന്മാരിലൊ
രാളുടെ പേരു വീതം മുദ്ര ഉണ്ടാക്കുമ്പോലെ
എഴുതിയിരുന്നു.

15ന്യായവിധിമാർച്ചട്ടയ്ക്കുവേണ്ടി പണി
ക്കാർ രണ്ടു സ്വർണ്ണച്ചങ്ങലകൾ ഉണ്ടാക്കി.
അവ ഒരു കയറുപോലെ പിരിച്ചു വച്ചിരുന്നു.
16അവർ രണ്ടു സ്വർണ്ണവളയങ്ങളുണ്ടാക്കി
ന്യായവിധിമാർച്ചട്ടയുടെ വശങ്ങളിൽ പിടി
പ്പിച്ചു. ചുമലിൽ അണിയാൻ സ്വർണ്ണം
കൊണ്ടു രണ്ടു വള്ളിക്കെട്ടും അവരുണ്ടാക്കി.
17ന്യായവിധിമാർച്ചട്ടയുടെ മൂലകളിലുള്ള വള
യങ്ങളിൽ അവർ സ്വർണ്ണച്ചങ്ങല കൊരുത്തു.
18സ്വർണ്ണച്ചങ്ങലകളുടെ മറ്റേ അഗ്രം അവർ
തോൾപ്പട്ടകളിലെ വള്ളിക്കെട്ടുകളിലും കൊരു
ത്തു. ഇതു രണ്ടും അവർ ഏഫോദിന്റെ മുൻ
ഭാഗവുമായും കൊരുത്തു. 19അനന്തരം അവർ
രണ്ടുസ്വർണ്ണവളയങ്ങൾകൂടിയുണ്ടാക്കി ന്യായ
വിധിമാർച്ചട്ടയുടെ മറ്റു രണ്ടു വശങ്ങളിലും
പിടിപ്പിച്ചു. ഏഫോദിനു തൊട്ടടുത്ത് മാർച്ച
ട്ടയ്ക്കുള്ളിലെ അരികിലാണതു പിടിപ്പിച്ചത്.
20ഏഫോദിനു മുമ്പിൽ തോൾപ്പട്ടയുടെ താഴെ
യായി രണ്ടു സ്വർണ്ണവളയങ്ങൾ കൂടി അവർ
പിടിപ്പിച്ചു. അരപ്പട്ടയുടെ തൊട്ടുമുകളിൽ നടു
ക്കെട്ടിനോടു ചേർന്നാണവ. 21അനന്തരം അവർ
ഒരു നീലനാട ഉപയോഗിച്ച് ന്യായവിധിമാർ
ച്ചട്ടയിലെ വളയങ്ങളെ ഏഫോദിന്റെ വളയ
ങ്ങളുമായി ബന്ധിച്ചു. അങ്ങനെ ന്യായവിധി
മാർച്ചട്ട അരപ്പട്ടയോടു വളരെ ചേർന്നിരിക്കു
കയും ഏഫോദിനു നേർക്ക് മുറുകിയിരിക്കു
കയും ചെയ്യും. അവർ ഇങ്ങനെ ചെയ്തതെല്ലാം
യഹോവ മോശെയ്ക്കു നൽകിയ കല്പനയനുസ
രിച്ചായിരുന്നു.

## പുരോഹിതർക്കുള്ള മറ്റു വസ്ത്രങ്ങൾ

22അനന്തരം അവർ ഏഫോദിന്റെ മേലങ്കി
യുണ്ടാക്കി. നീലത്തുണിയിൽ നിന്നാണവർ
ഇതുണ്ടാക്കിയത്. ഒരു വിദഗ്ധതൊഴിലാളി
യാണ് അതുണ്ടാക്കിയത്. 23അവർ മേലങ്കിയുടെ
നടുവിൽ ഒരു ദ്വാരമിടുകയും ആ ദ്വാരത്തിനു
ചുറ്റും ഒരു തുണിക്കഷണം തുന്നിപ്പിടിപ്പിക്കു
കയും ചെയ്തു. മേലങ്കി കീറാതിരിക്കാനായി
രുന്നു അത്.

24അനന്തരം അവർ നേർത്തലിനനും നീല-
ധൂമ്ര-ചുവപ്പുനൂലും ഉപയോഗിച്ച് അങ്കിയുടെ
താഴത്തെ വക്കിൽ മാതളപ്പഴങ്ങൾ തുന്നിച്ചേർ
ത്തു. 25അനന്തരം തങ്കംകൊണ്ടുള്ള മണികളും
അവരുണ്ടാക്കി, ആ മണികൾ അങ്കിയുടെ താഴ
ത്തെ അരികിൽ മാതളപ്പഴങ്ങൾക്കിടയിലായി
തൂക്കി. 26അങ്കിയുടെ താഴത്തെ അരികിൽ ചുറ്റി
ലുമായി സ്വർണ്ണമണികളും മാതളപ്പഴങ്ങളും
ഇടകലർന്നു കിടന്നു. ഓരോ മാതളപ്പഴത്തിനും
ശേഷം ഓരോ മണിയുണ്ടായിരുന്നു. അത്
യഹോവ മോശെയോടു കല്പിച്ചതിൻപ്രകാരം
പുരോഹിതനു ശുശ്രൂഷാവേളയിൽ ധരിക്കാ
നുള്ള അങ്കിയായിരുന്നു.

27അഹരോനും പുത്രന്മാർക്കുമുള്ള വസ്ത്ര
ങ്ങളും വിദഗ്ധരായ പണിക്കാരാണുണ്ടാക്കി
യത്. നേർത്ത ലിനൻകൊണ്ടാണ് ഈ കുപ്പാ
യങ്ങൾ നെയ്തത്. 28അവർ നേർത്ത ലിന
നിൽനിന്നും ഒരു തലപ്പാവും ഉണ്ടാക്കി. തലേ
ക്കെട്ടുകളും അടിവസ്ത്രങ്ങളും ഉണ്ടാക്കുവാനും
അവർ നേർത്ത ലിനൻ ഉപയോഗിച്ചു. 29അന

ന്തരം നേർത്ത ലിനനും നീല-ധൂമ്ര-ചുവപ്പു
നൂലും ഉപയോഗിച്ച് അവർ അരപ്പട്ടയുണ്ടാക്കി.
അരപ്പട്ടയിൽ പല രൂപങ്ങളും തുന്നിപ്പിടി
പ്പിച്ചു. യഹോവ മോശെയോടു കല്പിച്ചതനു
സരിച്ചായിരുന്നു അത്.
30അനന്തരം അവർ വിശുദ്ധകിരീടത്തിനുള്ള
നെറ്റിപ്പട്ടം ഉണ്ടാക്കി. തങ്കം കൊണ്ടാണവർ അതു
ണ്ടാക്കിയത്. അവർ അതിന്മേൽ ഈ വാക്കുകൾ
എഴുതിപ്പിടിപ്പിച്ചു, "യഹോവയ്ക്കു വിശുദ്ധം."
31നെറ്റിപ്പട്ടത്തെ അവർ ഒരു നീലനാടയോടു
ബന്ധിച്ചു. അനന്തരം അവർ നീലനാടയെ
തലപ്പാവിനു ചുറ്റും കെട്ടി. യഹോവ മോശെ
യോടു കല്പിച്ചതനുസരിച്ചായിരുന്നു അത്.

### മോശെ വിശുദ്ധകൂടാരം പരിശോധിക്കുന്നു

32അങ്ങനെ വിശുദ്ധകൂടാരത്തിന്റെ, അതാ
യത് സമ്മേളനക്കൂടാരത്തിന്റെ, മുഴുവൻ പണി
യും പൂർത്തിയായി. യഹോവ മോശെയോടു
കല്പിച്ചതിൻപ്രകാരമാണ് യിസ്രായേലുകാർ
ജോലി പൂർത്തിയാക്കിയത്. 33അനന്തരം അവർ
മോശെയ്ക്ക് വിശുദ്ധകൂടാരം കാണിച്ചു കൊടു
ത്തു. അവർ അവനെ കൂടാരവും അതിലുള്ള
സാധനങ്ങളും കാണിച്ചു. വളയങ്ങളും ചട്ടങ്ങ
ളും പട്ടകളും കാലുകളും ചുവടുകളും എല്ലാം
അവർ അവനു കാണിച്ചു കൊടുത്തു. 34ഈറ
യ്ക്കിട്ട ആട്ടിൻതോലുകൊണ്ടുണ്ടാക്കിയ മൂടി
ക്കൂടാരം അവർ അവന് കാണിച്ചു കൊടുത്തു.
നേർത്ത തോലുകൊണ്ടുണ്ടാക്കിയ മൂടിക്കൂടാര
വും അവർ അവനെ കാണിച്ചു. അതിവിശുദ്ധ
സ്ഥലത്തെ കവാടം മൂടുന്ന തിരശ്ശീലയും അവർ
അവനെ കാണിച്ചു.
35അവർ മോശെയെ സാക്ഷ്യപെട്ടകം കാണി
ച്ചു. പെട്ടകത്തെ താങ്ങിനിർത്തുന്ന കാലുകളും.
പെട്ടകത്തിന്റെ മൂടിയും അവർ മോശെയെ
കാണിച്ചു. 36മേശയും അതിന്മേലിരിക്കുന്ന
എല്ലാ സാധനങ്ങളും ദൈവത്തിന് അർപ്പി
ക്കുന്ന വിശിഷ്ടഅപ്പവും അവർ മോശെയെ
കാണിച്ചു. 37തങ്കം കൊണ്ടുണ്ടാക്കിയ വിളക്കു
കാലും വിളക്കുകളും അവർ കാണിച്ചു. വിള
ക്കിൽ ഉപയോഗിക്കുന്ന എണ്ണയും മറ്റെല്ലാ
സാധനങ്ങളും അവർ കാണിച്ചുകൊടുത്തു.
38സ്വർണ്ണയാഗപീഠം, അഭിഷേകതൈലം, സുഗ
ന്ധധൂപം, കൂടാരക്കവാടത്തിലെ തിരശ്ശീല
എന്നിവയെല്ലാം അവർ മോശെയെ കാണിച്ചു.
39ഓട്ടുയാഗപീഠവും ഓട്ടുമറയും അവർ കാണി
ച്ചു. യാഗപീഠം താങ്ങുന്ന കാലുകളും കാണി
ച്ചു. യാഗപീഠത്തിലെ സാധനങ്ങളും അവർ
അവനെ കാണിച്ചു. തൊട്ടിയും അതിനടിയിലു
ള്ള ചുവടും അവർ അവനെ കാണിച്ചു.
40കാലുകളോടും ചുവടുകളോടും കൂടി മുറ്റ
ത്തിന്റെ ചുറ്റുമുണ്ടായിരുന്ന തിരശ്ശീലകൾ
അവർ അവനു കാണിച്ചുകൊടുത്തു. മുറ്റ
ത്തിന്റെ പ്രവേശനകവാടം മറച്ചിരുന്ന തിരശ്ശീ
ലയും അവർ കാണിച്ചു. കയറുകളും കൂടാര
ക്കുറ്റികളും അവർ കാണിച്ചു. വിശുദ്ധകൂടാ
രത്തിൽ, അതായത്, സമ്മേളനക്കൂടാരത്തിൽ
ഉണ്ടായിരുന്നതെല്ലാം അവരവനെ കാണിച്ചു.
41വിശുദ്ധസ്ഥലത്തു ശുശ്രൂഷിക്കുമ്പോൾ
പുരോഹിതർക്കു ധരിക്കാനുള്ള വിശുദ്ധ വസ്ത്ര
ങ്ങളും അവർ കാണിച്ചുകൊടുത്തു. പുരോഹി
തനായ അഹരോനും പുത്രന്മാർക്കുമുള്ള വസ്ത്ര
ങ്ങളും അവനെ കാണിച്ചു. അവർ പുരോഹി
തസ്ഥാനത്തായിരിക്കുമ്പോൾ ധരിക്കാനുള്ള
വസ്ത്രങ്ങളാണവ.
42യഹോവ മോശെയോടു കല്പിച്ചതുപോലെ
തന്നെയാണ് യിസ്രായേൽജനത ഈ ജോലി
കൾ മുഴുവൻ ചെയ്തത്. 43മോശെ എല്ലാ പണി
കളും സൂക്ഷ്മമായി പരിശോധിച്ചു. യഹോവ
യുടെ കല്പനയനുസരിച്ചുതന്നെയാണ് എല്ലാം
ഉണ്ടാക്കിയിരിക്കുന്നതെന്ന് അവൻ കണ്ടു. അതി
നാൽ മോശെ അവരെ അനുഗ്രഹിച്ചു.

### മോശെ വിശുദ്ധകൂടാരം സ്ഥാപിക്കുന്നു

40 അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, 2"ആദ്യമാസത്തിലെ ഒന്നാം തീയ
തിതന്നെ വിശുദ്ധകൂടാരം അഥവാ സമ്മേളന
ക്കൂടാരം സ്ഥാപിക്കുക. 3സാക്ഷ്യപെട്ടകം വിശു
ദ്ധകൂടാരത്തിൽ വയ്ക്കുക. പെട്ടകത്തെ തിര
ശ്ശീലകൊണ്ട് മൂടുക. 4അനന്തരം മേശ കൊണ്ടു
വരിക. മേശപ്പുറത്തു വയ്ക്കേണ്ട സാധനങ്ങൾ
അതിന്മേൽ വയ്ക്കുക. വിളക്കുകാലും കൂടാര
ത്തിൽ വയ്ക്കുക. വിളക്കുകൾ വിളക്കുകാലിൽ
യഥാസ്ഥാനങ്ങളിൽ വയ്ക്കുക. 5ധൂപബലി
ക്കുള്ള സ്വർണ്ണയാഗപീഠം കൂടാരത്തിൽ വയ്
ക്കുക. സാക്ഷ്യപെട്ടകത്തിനു മുമ്പിൽ യാഗ
പീഠം വയ്ക്കുക. അനന്തരം വിശുദ്ധകൂടാര
ത്തിന്റെ കവാടത്തിൽ തിരശ്ശീലയിടുക.
6"ഹോമയാഗത്തിന്റെ യാഗപീഠം വിശുദ്ധ
കൂടാരം അഥവാ സമ്മേളനക്കൂടാരത്തിന്റെ
കവാടത്തിൽ വയ്ക്കുക. 7സമ്മേളനക്കൂടാര
ത്തിനും യാഗപീഠത്തിനുമിടയിൽ തൊട്ടിവ
യ്ക്കുക. തൊട്ടിയിൽ വെള്ളം നിറയ്ക്കുക. 8മുറ്റ
ത്തിനു ചുറ്റും തിരശ്ശീലഭിത്തി സ്ഥാപിക്കുക.
അനന്തരം മുറ്റത്തേക്കുള്ള കവാടത്തിൽ തിരശ്ശീ
ലയിടുക.
9"അനന്തരം അഭിഷേകതൈലം എടുത്ത്
വിശുദ്ധകൂടാരവും അതിലുള്ള വസ്തുക്കളും
അഭിഷേകം ചെയ്യുക. അപ്പോൾ അവയെല്ലാം
ശുദ്ധമാകും. ഹോമയാഗപീഠവും അതിലുള്ള
വസ്തുക്കളും അഭിഷേകം ചെയ്തു ശുദ്ധീകരി
ക്കുക. 10ഹോമയാഗപീഠവും അഭിഷേകം ചെ
യ്യുക. യാഗപീഠത്തിലുള്ള എല്ലാ വസ്തുക്കളി
ന്മേലും അഭിഷേകം നടത്തുക. അങ്ങനെ നീ
യാഗപീഠം വിശുദ്ധമാക്കുക. അത് അതിവിശു
ദ്ധമായിത്തീരും. 11അനന്തരം തൊട്ടികളും അതി
ന്റെ ചുവടും അഭിഷേകം ചെയ്ത് വിശുദ്ധമാ
ക്കുക.
12"അഹരോനെയും അവന്റെ പുത്രന്മാരെ
യും വിശുദ്ധകൂടാരത്തിന്റെ കവാടത്തിലേക്കു
കൊണ്ടുവരിക. അവരെ വെള്ളത്തിൽ കുളിപ്പി
ക്കുക. 13അനന്തരം അഹരോനെ വിശുദ്ധവസ്ത്ര
ങ്ങൾ അണിയിക്കുക. എന്നിട്ട് അഭിഷേക
തൈലം തളിച്ച് ശുദ്ധമാക്കുക. അപ്പോൾ അവൻ
ഒരു പുരോഹിതനായിത്തീരും. 14അനന്തരം
അവന്റെ പുത്രന്മാരെ വസ്ത്രങ്ങളണിയിക്കുക.
15അവരുടെ പിതാവിനെ അഭിഷേകം ചെയ്ത
തുപോലെതന്നെ അവരെയും അഭിഷേകം
ചെയ്യണം. അനന്തരം അവർക്കും പുരോഹി
തരായി ശുശ്രൂഷ നടത്താം. നിങ്ങൾ അവരെ
അഭിഷേകം ചെയ്തു കഴിയുമ്പോൾ അവർ
പുരോഹിതന്മാരായിത്തീരും. വരുംകാലങ്ങളിൽ
മുഴുവൻ ആ വംശക്കാർ പുരോഹിതരായിരി
ക്കും."
16മോശെ യഹോവയെ അനുസരിച്ചു.
യഹോവ കല്പിച്ചതെല്ലാം അവൻ ചെയ്തു.
17അങ്ങനെ ശരിയായ സമയത്തുതന്നെ
വിശുദ്ധകൂടാരത്തിന്റെ സ്ഥാപനം നടന്നു.

അവർ ഈജിപ്തുവിട്ടതിൻെറ രണ്ടാം വർഷ
ത്തിൽ ആദ്യമാസം ഒന്നാം തീയതിയായിരുന്നു
അത്. **18**യഹോവ പറഞ്ഞതുപോലെ മോശെ
കൂടാരം സ്ഥാപിച്ചു. ആദ്യം അവൻ ചുവടുക
ളിട്ടു. അനന്തരം അവൻ ചുവടുകളിൽ ചട്ടം
ഇട്ടു. അനന്തരം അവൻ അഴികളും കാലുകളും
ഉറപ്പിച്ചു. **19**അതിനുശേഷം മോശെ വിശുദ്ധ
കൂടാരത്തിന്മേൽ പുറമേയുള്ള കൂടാരം ഇട്ടു.
അനന്തരം അവൻ അതിനുംമേലുള്ള മൂടി ഇട്ടു.
യഹോവയുടെ കല്പനയനുസരിച്ചാണവൻ
ഇതൊക്കെ ചെയ്തത്.

**20**അനന്തരം മോശെ കരാർ എടുത്ത് വിശുദ്ധ
പെട്ടകത്തിൽ വച്ചു. പെട്ടകത്തിന്മേൽ കാലു
കൾവച്ചു. പിന്നെ പെട്ടകത്തിന്മേൽ അടപ്പും
വച്ചു. **21**തുടർന്ന് മോശെ വിശുദ്ധപെട്ടകം
വിശുദ്ധകൂടാരത്തിൽ വച്ചു. തിരശ്ശീല യഥാ
സ്ഥാനത്തു തൂക്കിയിട്ട് അതിനെ സംരക്ഷിച്ചു.
അങ്ങനെ യഹോവ അവനോടു കല്പിച്ചതനു
സരിച്ച് അവൻ സാക്ഷ്യപെട്ടകത്തെ തിരശ്ശീല
യ്ക്കു പിന്നിൽവച്ച് സംരക്ഷിച്ചു. **22**പിന്നെ
മോശെ സമ്മേളനക്കൂടാരത്തിൽ മേശ കൊണ്ടു
വന്നു വച്ചു. വിശുദ്ധകൂടാരത്തിൻെറ വടക്കു
വശത്താണ് അവൻ അതു വച്ചത്. തിരശ്ശീ
ലയ്ക്കു മുമ്പിലാണവൻ അതിനെ വച്ചത്.
**23**പിന്നീട് അവൻ അപ്പം യഹോവയുടെ
മുമ്പിൽ മേശയിൽ വച്ചു. യഹോവയുടെ കല്പന
യനുസരിച്ചായിരുന്നു അവൻ അതു ചെയ്തത്.
**24**അനന്തരം മോശെ വിളക്കുകാലെടുത്ത്
സമ്മേളനക്കൂടാരത്തിൽവച്ചു. മേശയ്ക്കു നേർ
ക്കായി കൂടാരത്തിൻെറ തെക്കുവശത്താണ്
അവൻ വിളക്കുകാൽ വച്ചത്. **25**പിന്നെ, മോശെ
യഹോവയ്ക്കു മുമ്പിൽ വിളക്കുകാലിന്മേൽ
വിളക്കുകൾ വച്ചു. യഹോവ അവനു നൽകിയ
കല്പനയനുസരിച്ചായിരുന്നു അത്.

**26**അനന്തരം മോശെ സ്വർണ്ണയാഗപീഠം
സമ്മേളനക്കൂടാരത്തിൽ വച്ചു. തിരശ്ശീലയ്ക്കു
മുമ്പിലാണ് യാഗപീഠത്തിൽ അവനത് വച്ചത്.
**27**എന്നിട്ട് അവൻ യാഗപീഠത്തിൽ സൗരഭ്യ
മുള്ള ധൂപങ്ങൾ കത്തിച്ചു. യഹോവയുടെ
കല്പനയനുസരിച്ചായിരുന്നു അത്. **28**എന്നിട്ട്
മോശെ വിശുദ്ധകൂടാരത്തിൻെറ കവാടത്തിൽ
തിരശ്ശീലയിട്ടു.

**29**വിശുദ്ധകൂടാരത്തിൻെറ കവാടത്തിങ്കൽ,
അതായത് സമ്മേളനക്കൂടാരത്തിൽ മോശെ
ഹോമ യാഗപീഠം സ്ഥാപിച്ചു. പിന്നെ അവൻ
അതിന്മേൽ ഹോമയാഗം അർപ്പിച്ചു. യഹോ
വയ്ക്ക് ധാന്യബലിയും അവൻ അർപ്പിച്ചു.
അതും യഹോവയുടെ കല്പനയനുസരിച്ചാ
യിരുന്നു.

**30**അനന്തരം മോശെ, തൊട്ടിയെടുത്ത് യാഗ
പീഠത്തിനും സമ്മേളനക്കൂടാരത്തിനുമിടയിൽ
വച്ചു. തൊട്ടിയിൽ അയാൾ കഴുകാനുള്ള
വെള്ളം എടുത്തുവച്ചു. **31**മോശെയും അഹ
രോനും അഹരോൻെറ പുത്രന്മാരും ആ തൊട്ടി
യിൽ നിന്നാണ് കൈകാലുകൾ കഴുകാനുള്ള
വെള്ളമെടുത്തത്. **32**സമ്മേളനക്കൂടാരത്തിൽ
പ്രവേശിച്ചപ്പോഴൊക്കെ അവർ സ്വയം കഴുകി
വൃത്തിയാക്കിയിരുന്നു. യാഗപീഠത്തിനടു
ത്തേക്കു പോയപ്പോഴും അവർ കഴുകിയിരുന്നു.
അതും യഹോവയുടെ കല്പനയനുസരിച്ചാ
യിരുന്നു.

**33**അനന്തരം മോശെ, വിശുദ്ധകൂടാരത്തിനു
ചുറ്റുമുള്ള മുറ്റത്തിന് ചുറ്റും തിരശ്ശീലകൾ
തൂക്കി. മുറ്റത്ത് അവൻ യാഗപീഠം വച്ചു. മുറ്റ
ത്തിൻെറ കവാടത്തിലും തിരശ്ശീല തൂക്കി.
അങ്ങനെ യഹോവ നിർദ്ദേശിച്ച ജോലിക
ളൊക്കെ മോശെ പൂർത്തിയാക്കി.

### യഹോവയുടെ മഹത്വം

**34**അനന്തരം സമ്മേളനക്കൂടാരത്തെ ഒരു മേഘം
വന്നു മൂടുകയും വിശുദ്ധകൂടാരത്തിൽ യഹോ
വയുടെ മഹത്വം വന്നു നിറയുകയും ചെയ്തു.
**35**മേഘം വന്നു മൂടുകയും യഹോവയുടെ
മഹത്വം അതിൽ നിറയുകയും ചെയ്തിരുന്നതി
നാൽ മോശെയ്ക്കു സമ്മേളനക്കൂടാരത്തിലേക്കു
കടക്കുവാൻ കഴിഞ്ഞിരുന്നില്ല.

**36**ആ മേഘമാണ് ജനങ്ങൾക്ക് യാത്ര തുടങ്ങാ
നുള്ള സൂചന നൽകിയിരുന്നത്. മേഘം വിശു
ദ്ധകൂടാരത്തിൽനിന്നുയർന്നപ്പോൾ യിസ്രായേ
ൽജനതയ്ക്കു പുറപ്പെടാനുള്ള സമയമായി.
**37**പക്ഷേ മേഘം കൂടാരത്തിൽ തങ്ങിയിരുന്ന
പ്പോൾ ജനങ്ങൾ അനങ്ങുകപോലുമുണ്ടായില്ല.
മേഘം ഉയരുംവരെ അവർ അവിടവിടെ തങ്ങി.
**38**അങ്ങനെ യഹോവയുടെ മേഘം പകൽ മുഴു
വൻ വിശുദ്ധകൂടാരത്തിനു മുകളിൽ തങ്ങി.
രാത്രിയിൽ മേഘത്തിൽ ഒരു അഗ്നിയുണ്ടായി.
അങ്ങനെ യിസ്രായേൽജനങ്ങൾ യാത്ര ചെയ്യു
മ്പോൾ ആ മേഘം അവർക്കു കാണാമാ
യിരുന്നു.

# ലേവ്യർ

## ബലികളും വഴിപാടുകളും

1 യഹോവയായ ദൈവം മോശെയെ വിളിച്ച്
സമ്മേളനക്കൂടാരത്തിൽ നിന്നുകൊണ്ട് അവ
നോടു സംസാരിച്ചു. യഹോവ പറഞ്ഞു,
2“യിസ്രായേൽജനതയോട് ഇങ്ങനെ പറയുക:
നിങ്ങളിലാരെങ്കിലും യഹോവയ്ക്കു ഒരു വഴി
പാടു കൊണ്ടുവരുമ്പോൾ അതു നിങ്ങളുടെ
വളർത്തുമൃഗങ്ങളിലൊന്നായിരിക്കണം- ഒരു
പശുവോ ചെമ്മരിയാടോ കോലാടോ ആയി
ക്കൊള്ളട്ടെ.
3“ഒരാൾ തന്റെ കന്നുകാലികളിൽ ഒന്നിനെ
ഹോമയാഗമായർപ്പിക്കുകയാണെങ്കിൽ ആ
ബലിമൃഗം യാതൊരു കുറവുമില്ലാത്ത ഒരു കാള
യായിരിക്കണം. അയാൾ ആ മൃഗത്തെ സമ്മേ
ളനക്കൂടാരത്തിന്റെ വാതിൽക്കലേക്കു കൊണ്ടു
വരണം. അപ്പോൾ യഹോവ ആ വഴിപാട്
സ്വീകരിച്ചുകൊള്ളും. 4മൃഗത്തെ കൊല്ലുമ്പോൾ
അയാൾ തന്റെ കൈ അതിന്റെ തലയിൽ
വച്ചിരിക്കണം. ആ വ്യക്തിയെ ശുദ്ധനാക്കുന്ന
തിനുള്ള പ്രതിഫലമായാണ് യഹോവ ആ
ഹോമയാഗം സ്വീകരിക്കുന്നത്.
5“യഹോവയുടെ മുമ്പിൽവച്ചു തന്നെ
അയാൾ കാളക്കുട്ടിയെ കൊല്ലണം. അനന്തരം
പുരോഹിതന്മാരായ അഹരോന്റെ പുത്രന്മാർ
അതിന്റെ രക്തം സമ്മേളനക്കൂടാരത്തിന്റെ
കവാടത്തിനടുത്തുള്ള യാഗപീഠത്തിലേക്കു
കൊണ്ടുവരികയും അതു യാഗപീഠത്തിലും
അതിനു ചുറ്റിലും തളിക്കുകയും വേണം. 6പു
രോഹിതൻ മൃഗത്തിന്റെ തോലുരിക്കുകയും
മൃഗത്തെ കഷണങ്ങളായി മുറിക്കുകയും വേണം.
7പുരോഹിതന്മാരായ അഹരോന്റെ പുത്രന്മാർ
യാഗപീഠത്തിൽ തീ കൂട്ടുകയും അതിന്മേൽ
വിറക് അടുക്കുകയും വേണം. 8പുരോഹിതന്മാ
രായ അഹരോന്റെ പുത്രന്മാർ മാംസക്കഷണ
ങ്ങൾ (തലയും കൊഴുപ്പും) യാഗപീഠത്തിലെ
തീയിൽ അടുക്കിയ വിറകിന്മേൽ വയ്ക്കണം.
9പുരോഹിതൻ വെള്ളം ഉപയോഗിച്ച് മൃഗ
ത്തിന്റെ കാലുകളും ആന്തരഭാഗങ്ങളും കഴു
കണം. അനന്തരം മൃഗത്തിന്റെ ഭാഗങ്ങൾ മുഴു
വനും പുരോഹിതൻ യാഗപീഠത്തിൽ ഹോമി
ക്കണം. ഇതൊരു ഹോമയാഗമാണ്, അഗ്നിയി
ലൂടെയുള്ള ബലി. അതിന്റെ ഗന്ധം യഹോ
വയെ പ്രസാദിപ്പിക്കുന്നു.
10“ഒരാൾ ഒരു ചെമ്മരിയാടിനെയോ കോലാ
ടിനെയോ ഹോമയാഗമായി അർപ്പിക്കുന്നുവെ
ങ്കിൽ ഒരു കുറവുമില്ലാത്ത ആൺമൃഗമായിരി
ക്കണം അത്. 11യഹോവയ്ക്കുമുമ്പിൽ യാഗ
പീഠത്തിന്റെ വടക്കുവശത്തുവച്ച് വേണം
അയാൾ മൃഗത്തെ കൊല്ലാൻ. അനന്തരം പുരോ
ഹിതന്മാരായ അഹരോന്റെ പുത്രന്മാർ അതി
ന്റെ രക്തം യാഗപീഠത്തിലും അതിന്റെ ചുറ്റി
ലും തളിക്കണം. 12അനന്തരം പുരോഹിതൻ മൃഗ
ത്തെ കഷണങ്ങളാക്കണം. പുരോഹിതൻ ആ
കഷണങ്ങൾ (തലയും മേദസ്സും) യാഗപീഠ
ത്തിലെ തീയിലിട്ടിരിക്കുന്ന വിറകിന്മേൽ വയ്
ക്കണം. 13മൃഗത്തിന്റെ കാലുകളും ആന്തരഭാഗ
ങ്ങളും പുരോഹിതൻ വെള്ളം ഉപയോഗിച്ചു
കഴുകണം. അനന്തരം പുരോഹിതൻ മൃഗത്തി
ന്റെ എല്ലാ ഭാഗങ്ങളും ബലിയർപ്പിക്കണം.
മൃഗത്തെ അവൻ യാഗപീഠത്തിൽവച്ചു ഹോമി
ക്കണം. അഗ്നിയിലൂടെ നൽകുന്ന ഒരു ഹോമ
യാഗമാണത്. അതിന്റെ ഗന്ധം ദൈവത്തെ
പ്രസാദിപ്പിക്കും.
14“ഒരാൾ ഒരു പക്ഷിയെ ഹോമയാഗമായി
യഹോവയ്ക്കു നൽകുന്നുവെങ്കിൽ ആ പക്ഷി
ഒരു ചെങ്ങാലിയോ ഒരു പ്രാവിൻകുഞ്ഞോ
ആയിരിക്കണം. 15പുരോഹിതൻ ആ വഴിപാടു
വസ്തുവിനെ യാഗപീഠത്തിലേക്കു കൊണ്ടു
വരണം. അയാൾ അതിന്റെ തല പറിച്ചെടുത്ത്
അതിനെ യാഗപീഠത്തിൽ ഹോമിക്കണം.
പക്ഷിയുടെ രക്തം യാഗപീഠത്തിന്റെ വശങ്ങ
ളിലേക്ക് ഒഴുക്കണം. 16പുരോഹിതൻ പക്ഷി
യുടെ അന്നസഞ്ചിയും തൂവലുകളും പറിച്ചെ
ടുത്ത് യാഗപീഠത്തിന്റെ കിഴക്കുവശത്തേക്ക്
എറിയണം. യാഗപീഠത്തിൽനിന്നുള്ള ചാരമിടു
ന്നത് അവിടെയാണ്. 17അനന്തരം പുരോഹി
തൻ പക്ഷിയെ ചിറകുകളിൽ പിടിച്ച് പിളർക്ക
ണം. എങ്കിലും അവൻ ആ പക്ഷിയെ രണ്ടു
കഷണമാക്കരുത്. യാഗപീഠത്തിലെ തീയിൽ
ഇട്ടിരിക്കുന്ന വിറകിന്മേൽവച്ച് പുരോഹിതൻ
പക്ഷിയെ ഹോമിക്കണം. അത് അഗ്നിയി
ലൂടെ നടത്തുന്ന ഹോമയാഗമാണ്. അതിന്റെ
ഗന്ധം ദൈവത്തെ പ്രസാദിപ്പിക്കും.

## ധാന്യബലി

2 “ഒരാൾ യഹോവയായ ദൈവത്തിന് ധാന്യ
ബലി അർപ്പിക്കുന്നുവെങ്കിൽ അത് ഏറ്റവും
നേർത്തമാവ് ആയിരിക്കണം. അയാൾ അതി
ന്മേൽ എണ്ണ ഒഴിക്കുകയും കുന്തിരിക്കം വിതറു
കയും വേണം. 2അനന്തരം അവൻ അത് പുരോ
ഹിതന്മാരായ അഹരോന്റെ പുത്രന്മാരുടെയ
ടുത്തേക്കു കൊണ്ടുവരണം. എണ്ണയും കുന്തിരി
ക്കവുമിട്ട നേർത്തമാവ് അയാൾ ഒരു കൈ
നിറയെ എടുക്കണം. എന്നിട്ട് പുരോഹിതൻ
സ്മാരകമായി ആ മാവ് യാഗപീഠത്തിന്മേലിട്ട്
ഹോമിക്കണം. അഗ്നിയിലൂടെയുള്ള ആ ബലി
യുടെ ഗന്ധം ദൈവത്തെ പ്രസാദിപ്പിക്കും.
3മിച്ചം വരുന്ന ധാന്യം അഹരോനും പുത്രന്മാ
ർക്കും അവകാശപ്പെട്ടതാണ്. അഗ്നിയിലൂടെ
നടത്തുന്ന ഈ വഴിപാട് യഹോവയ്ക്കു വളരെ
വിശുദ്ധമാണ്.

## മൊരിച്ച ധാന്യബലി

4“ഒരാൾ മൊരിച്ച ധാന്യം ബലിയർപ്പിക്കു
മ്പോൾ അത് നേർത്തമാവ് എണ്ണയിൽ കുഴച്ച്
പുളിപ്പിക്കാത്ത അപ്പമോ എണ്ണ മേലെഒഴിച്ച
അടയോ ആയിരിക്കണം. 5വറചട്ടിയിൽ മൊരി
ച്ച ധാന്യബലിയാണ് ഒരുവൻ നൽകുന്നതെ
ങ്കിൽ അതും പുളിച്ചമാവു ചേർക്കാതെ മാവും
എണ്ണയും കുഴുച്ചുണ്ടാക്കിയതാവണം. 6നിങ്ങൾ

അതിനെ കഷണങ്ങളാക്കി അതിന്മേൽ എണ്ണ
ഒഴിക്കുക. അതൊരു ധാന്യബലിയാണ്. 7വറ
ചട്ടിയിൽ മൊരിച്ച ധാന്യബലിയാണ് നിങ്ങൾ
അർപ്പിക്കുന്നതെങ്കിൽ അത് നേർത്തമാവും
എണ്ണയും ചേർത്തുള്ളതാവണം.
8"ഈ സാധനങ്ങളെല്ലാം ചേർത്ത ധാന്യ
ബലി നിങ്ങൾ യഹോവയുടെ മുമ്പിൽ കൊ
ണ്ടുവരിക. അത് പുരോഹിതനെ ഏല്പിക്കു
കയും അവൻ അത് യാഗപീഠത്തിൽ വയ്ക്കു
കയും വേണം. 9അനന്തരം പുരോഹിതൻ വഴി
പാടു ധാന്യത്തിൽനിന്ന് ഒരു ഭാഗം എടുത്ത്
സ്മാരകബലിയായി യാഗപീഠത്തിൽ അർപ്പി
ക്കണം. അഗ്നിയിലൂടെയുള്ള ആ ബലിയുടെ
ഗന്ധം യഹോവയെ പ്രസാദിപ്പിക്കും. 10മിച്ചം
വരുന്ന വഴിപാടുധാന്യം അഹരോനും പുത്രന്മാ
ർക്കും ഉള്ളതാണ്. അഗ്നിയിലൂടെ യഹോവ
യ്ക്കു നൽകുന്ന ഈ ബലി അതിവിശുദ്ധമാ
കുന്നു.
11"പുളിമാവുചേർത്ത ധാന്യബലി ഒരിക്ക
ലും യഹോവയ്ക്കു സമർപ്പിക്കരുത്. നിങ്ങൾ
പുളിമാവോ തേനോ ഹോമയാഗമായി യഹോ
വയ്ക്കു സമർപ്പിക്കരുത്. 12ആദ്യവിളവെടു
പ്പിൽനിന്നുള്ള വഴിപാടെന്ന നിലയിൽ, പുളി
മാവോ തേനോ യഹോവയ്ക്കു സമർപ്പിക്കു
മ്പോൾ സുഗന്ധം മുകളിലേക്കു വരത്തക്ക
വിധം അവ യാഗപീഠത്തിന്മേൽ ഹോമിക്കരുത്.
13നിങ്ങൾ കൊണ്ടുവരുന്ന വഴിപാടുധാന്യങ്ങ
ളിലൊക്കെ ഉപ്പു ചേർത്തിരിക്കണം. നിങ്ങൾ
നൽകുന്ന വഴിപാടുധാന്യത്തിൽ ദൈവത്തി
ന്റെ കരാറിന്റെ ഉപ്പു ചേർക്കുവാൻ മറക്കരുത്.
നിങ്ങളുടെ എല്ലാ വഴിപാടിലും ഉപ്പു ചേർത്തി
രിക്കണം.

### ആദ്യവിളവെടുപ്പിൽനിന്നുള്ള ധാന്യബലി

14"ആദ്യവിളവെടുപ്പിലെ ധാന്യബലി
നിങ്ങൾ യഹോവയ്ക്കു കൊണ്ടുവരുമ്പോൾ
കതിർ അടർത്തി ധാന്യമണികൾ തീയിൽ വറു
ത്തെടുത്തിരിക്കണം. ആദ്യവിളവെടുപ്പിൽനി
ന്നുള്ള നിങ്ങളുടെ ധാന്യബലിയായിരിക്കുമിത്.
15നിങ്ങളതിൽ എണ്ണയും കുന്തിരിക്കവും ചേർ
ക്കണം. അതൊരു ധാന്യബലിയാണ്. 16ധാന്യമ
ണികളും അതിലുള്ള എണ്ണയും കുന്തിരിക്കവും
പുരോഹിതൻ കുറച്ചെടുത്ത് സ്മാരകബലി
യായി ഹോമിക്കണം. അത് അഗ്നിയിലൂടെ
യഹോവയ്ക്കുള്ള ബലിയാണ്.

### സമാധാനബലികൾ

3"ഒരാൾ ഒരു വഴിപാട് സമാധാനബലി
യായി നൽകുമ്പോൾ ആ മൃഗം ആണോ
പെണ്ണോ ആയിരിക്കാം. പക്ഷേ യാതൊരു കുറ
വും മൃഗത്തിനുണ്ടായിരിക്കരുത്. 2അയാൾ
മൃഗത്തിന്റെ തലയിൽ കൈവച്ച് സമ്മേളന
ക്കൂടാരത്തിന്റെ കവാടത്തിൽവച്ച് അതിനെ
കൊല്ലണം. അനന്തരം പുരോഹിതന്മാരായ
അഹരോന്റെ പുത്രന്മാർ രക്തം യാഗപീഠത്തി
ലും അതിനുചുറ്റും തളിക്കണം. 3അഗ്നിയിലൂ
ടെ യഹോവയ്ക്കു നൽകുന്ന ഒരു ബലിയാണു
സമാധാനബലി. മൃഗത്തിന്റെ ആന്തരികാവയ
വങ്ങളിലും അതിനു ചുറ്റിലുമുള്ള കൊഴുപ്പ്
പുരോഹിതൻ അർപ്പിക്കണം. 4വഴി പാടുകാ
രൻ രണ്ടു വൃക്കകളും അവയുടെ പിന്നിൽ താഴ
ത്തുള്ള പേശിയുടെ സമീപമുള്ള, അവയെ
പൊതിയുന്ന കൊഴുപ്പും സമർപ്പിക്കണം. കര
ളിന്റെ കൊഴുപ്പുള്ള ഭാഗവും അയാൾ സമർപ്പി
ക്കണം. വൃക്കകളോടൊപ്പം അയാൾ അതു വേർ
പെടുത്തണം. 5അനന്തരം അഹരോന്റെ പുത്ര
ന്മാർ കൊഴുപ്പ് യാഗപീഠത്തിന്മേലുള്ള അഗ്നി
യിലെ വിറകിന്മേൽവച്ച് ഹോമിക്കണം.
അഗ്നിയിലൂടെയുള്ള ആ വഴിപാടിന്റെ
ഗന്ധം യഹോവയെ പ്രസാദിപ്പിക്കുന്നു.
6"ഒരാൾ ഒരു ചെമ്മരിയാടിനെയോ കോലാ
ടിനെയോ യഹോവയ്ക്കു സമാധാനബലി
യായി അർപ്പിക്കുമ്പോൾ അതൊരു ആണാടോ
പെണ്ണാടോ ആയിരിക്കാം. പക്ഷേ അത്
യാതൊരു കുറവുമുള്ളതായിരിക്കരുത്. 7അവൻ
ഒരു കുഞ്ഞാടിനെയാണു വഴിപാടായി അർപ്പി
ക്കുന്നതെങ്കിൽ അതിനെ യഹോവയുടെ തിരു
മുമ്പിൽ കൊണ്ടുവരണം. 8സമ്മേളനക്കൂടാര
ത്തിന്റെ മുമ്പിൽവച്ച് ആ മൃഗത്തിന്റെ തല
യിൽ കൈവച്ച് അതിനെ വധിക്കണം. അന
ന്തരം അഹരോന്റെ പുരോഹിതന്മാരായ പുത്ര
ന്മാർ മൃഗത്തിന്റെ രക്തമെടുത്ത് യാഗപീഠത്തി
ലും അതിന്റെ ചുറ്റിലും തളിക്കണം. 9അയാൾ
സമാധാനബലിയുടെ ഒരു ഭാഗം അഗ്നിയിലൂ
ടെ യഹോവയ്ക്കു വഴിപാടായി നൽകണം.
അയാൾ കൊഴുപ്പ്, വാലിലെ മുഴുവൻ കൊഴു
പ്പ്, മൃഗത്തിന്റെ ആന്തരാവയവങ്ങളിലും അതി
ന്റെ ചുറ്റിലുമുള്ള കൊഴുപ്പ് മുഴുവനും ബലി
യർപ്പിക്കണം. അയാൾ അതിന്റെ വാല് നട്ടെ
ല്ലിനോടുചേർത്തു മുറിച്ചെടുക്കണം. 10അയാൾ
രണ്ടു വൃക്കകളും അതിന്റെ താഴത്തെ പിൻപേ
ശികളെ പൊതിയുന്ന കൊഴുപ്പും സമർപ്പിക്ക
ണം. കരളിന്റെ കൊഴുപ്പുള്ള ഭാഗവും അയാൾ
അർപ്പിക്കണം. വൃക്കകളോടൊപ്പം അതും
അയാൾ വേർപെടുത്തണം 11അനന്തരം പുരോ
ഹിതൻ ഭക്ഷണബലിയായി അവ യാഗപീഠ
ത്തിൽവച്ച് ഹോമിക്കണം. അഗ്നിയിലൂടെ
യഹോവയ്ക്കു നൽകുന്ന വഴിപാട് ആണ് സമാ
ധാനബലി.

### കോലാട് ഒരു സമാധാനബലിയായിട്ട്

12"കോലാട് ബലിമൃഗമെങ്കിൽ അയാൾ അതി
നെ യഹോവയുടെ മുമ്പിൽ കൊണ്ടുവരണം.
13അയാൾ ആടിന്റെ തലയിൽ തന്റെ കൈവ
ച്ചുകൊണ്ട് സമ്മേളനക്കൂടാരത്തിന്റെ മുമ്പിൽ
വച്ച് അതിനെ കൊല്ലണം. അനന്തരം അഹരോ
ന്റെ പുത്രൻ രക്തം എടുത്ത് യാഗപീഠത്തിലും
അതിന്റെ ചുറ്റിലും തളിക്കണം. 14സമാധാന
ബലിയുടെ ഒരു ഭാഗം അയാൾ അഗ്നിയിലൂടെ
യഹോവയ്ക്കു ബലിയായി നൽകണം. മൃഗത്തി
ന്റെ ആന്തരികഭാഗങ്ങൾക്കുമേലും അതിനു
ചുറ്റിലും ഉള്ള കൊഴുപ്പ് അയാൾ അർപ്പിക്കണം.
15അയാൾ രണ്ടു വൃക്കകളും താഴെ പിന്നിലെ
പേശിക്കു സമീപം അതിനെ പൊതിയുന്ന കൊ
ഴുപ്പും അർപ്പിക്കണം. കരളിന്റെ കൊഴുപ്പുള്ള
ഭാഗങ്ങളും അയാൾ അർപ്പിക്കണം. വൃക്കകളോ
ടൊപ്പം അയാൾ അവ വേർപെടുത്തണം.
16അനന്തരം പുരോഹിതൻ ഭക്ഷണബലിയായി
അവയെ യാഗപീഠത്തിൽ ഹോമിക്കണം.
അഗ്നിയിലൂടെ നൽകുന്ന ഒരു ബലിയാണ്
സമാധാനബലി. അതിന്റെ ഗന്ധം യഹോവ
യെ പ്രസാദിപ്പിക്കുന്നു. അതിന്റെ നല്ല ഭാഗ
ങ്ങൾ യഹോവയ്ക്കുള്ളതാകുന്നു. 17നിങ്ങളുടെ
എല്ലാ തലമുറകൾക്കുമുള്ള സ്ഥിരമായ നിയമമാ
ണിത്. എവിടെ ജീവിച്ചാലും നിങ്ങൾ ഒരിക്ക
ലും രക്തമോ കൊഴുപ്പോ ഭക്ഷിക്കരുത്."

### യാദൃച്ഛിക പാപത്തിനുള്ള വഴിപാട്

4 യഹോവ മോശെയോടു സംസാരിച്ചു.
യഹോവ പറഞ്ഞു, 2“യിസ്രായേൽജനത
യോട് ഇങ്ങനെ പറയുക: ഒരാൾ യാദൃച്ഛിക
മായി പാപം ചെയ്തുവെന്നിരിക്കട്ടെ. യഹോ
വ അരുതെന്നു പറഞ്ഞിട്ടുള്ള കാര്യങ്ങൾ
അയാൾ ചെയ്താൽ, ഇനി പറയുന്ന സംഗ
തികൾ അയാൾ ചെയ്യണം:

3“ജനങ്ങളെ പാപത്തിന്റെ അപരാധം ചെ
യ്യിക്കുംവിധം, അഭിഷിക്തനായൊരു പുരോഹി
തൻ ഒരു വീഴ്ച വരുത്തിയാൽ പുരോഹിതൻ
തന്റെ പാപത്തിന് യഹോവയ്ക്കു ഒരു വഴി
പാടർപ്പിക്കണം. യാതൊരു കുറവുമില്ലാത്ത ഒരു
കാളക്കുട്ടിയെ പുരോഹിതൻ വഴിപാടു നൽക
ണം. ഒരു പാപബലി എന്നനിലയ്ക്ക് അയാൾ
കാളക്കുട്ടിയെ യഹോവയ്ക്കു സമർപ്പിക്കണം.
4അഭിഷിക്തനായ പുരോഹിതൻ യഹോവ
യുടെ മുമ്പിലുള്ള സമ്മേളനക്കൂടാരത്തിന്റെ
കവാടത്തിലേക്ക് കാളയെ കൊണ്ടുവരണം.
തന്റെ കൈ കാളയുടെ തലയിൽവച്ച് അയാൾ
യഹോവയുടെ സന്നിധിയിൽ ആ കാളയെ
കൊല്ലണം. 5അനന്തരം അഭിഷിക്തനായ പുരോ
ഹിതൻ കുറേ രക്തമെടുത്ത് സമ്മേളനക്കൂടാ
രത്തിലേക്കു പോകണം. 6പുരോഹിതൻ വിരൽ
രക്തത്തിൽ മുക്കി ഏഴു തവണ യഹോവയുടെ
അതിവിശുദ്ധസ്ഥലത്തിന്റെ തിരശ്ശീലയ്ക്കു
മുമ്പിൽ തളിക്കണം. 7യഹോവയുടെ സന്നിധി
യിൽ, സമ്മേളനക്കൂടാരത്തിലുള്ള ധൂപയാഗ
പീഠത്തിന്റെ മൂലകളിലും കുറച്ചുരക്തം
അയാൾ തളിക്കണം. സമ്മേളനക്കൂടാരത്തിന്റെ
കവാടത്തിലുള്ള ഹോമയാഗപീഠത്തിന്റെ
ചുവട്ടിൽ അയാൾ കാളയുടെ രക്തം മുഴുവനും
ഒഴിക്കണം. 8പാപബലിയ്ക്കുള്ള കാളയുടെ മുഴു
വൻ കൊഴുപ്പും അയാൾ എടുക്കണം. ആന്തരി
കാവയവങ്ങളിന്മേലും അവയ്ക്കു ചുറ്റിലുമുള്ള
കൊഴുപ്പു മുഴുവൻ അയാൾ എടുക്കണം. 9രണ്ടു
വൃക്കകളും പിന്നിലെ പുറംപേശിക്കടുത്ത് അതി
നെ പൊതിഞ്ഞു നിൽക്കുന്ന കൊഴുപ്പും ശേഖ
രിക്കണം. കരളിന്റെ കൊഴുപ്പുള്ള ഭാഗവും
എടുക്കണം. വൃക്കകളോടൊപ്പം അവൻ അതു
മാറ്റണം. 10സമാധാനബലിയുടെ കാളയിൽ
നിന്നുള്ള വഴിപാട് എന്നപോലെ വേണം
പുരോഹിതൻ ഈ ഭാഗങ്ങൾ അർപ്പിക്കാൻ.
ഹോമയാഗപീഠത്തിന്മേൽവച്ചു വേണം പുരോ
ഹിതൻ മൃഗത്തിന്റെ ഭാഗങ്ങൾ ബലിയർപ്പി
ക്കാൻ. 11-12പക്ഷേ പുരോഹിതൻ കാളയുടെ
തൊലി, തല, കാലുകൾ എന്നിവയിലെ മുഴു
വൻ മാംസവും ആന്തരഭാഗങ്ങളും ചാണകവും
പുറത്തേക്കു കൊണ്ടുവരണം. പാളയത്തിനു
പുറത്ത് ചാരം കൊണ്ടിടേണ്ട പ്രത്യേകസ്ഥ
ലത്ത് പുരോഹിതൻ ആ സാധനങ്ങൾ കള
യണം. പുരോഹിതൻ അതെല്ലാം വിറകിന്മേ
ലിട്ട് ഹോമിക്കണം. ചാരമിടുന്നിടത്തു വേണം
കാളയെ ദഹിപ്പിക്കാൻ.

13“യിസ്രായേൽജനത മുഴുവൻ മന:പൂർവ്വമ
ല്ലാതെ പാപം ചെയ്തെന്നുവരാം. ചെയ്യരുതെ
ന്നു യഹോവ കല്പിച്ച കാര്യങ്ങൾ അവർ ചെ
യ്തിട്ടുണ്ടാകാം. അങ്ങനെ സംഭവിച്ചാൽ അവർ
തെറ്റുകാരായിരിക്കും. 14ആ പാപത്തെപ്പറ്റി
ബോധവാന്മാരാകുമ്പോൾ അവർ രാജ്യത്തിനു
മുഴുവനും വേണ്ടി ഒരു കാളക്കുട്ടിയെ പാപബ
ലിയായി അർപ്പിക്കണം. കാളയെ അവർ സമ്മേ
ളനക്കൂടാരത്തിലേക്കു കൊണ്ടുവരണം. 15ജനങ്ങ
ളുടെ മൂപ്പന്മാർ തങ്ങളുടെ കൈകൾ കാളയുടെ
തലയിൽവച്ച് യഹോവയുടെ മുമ്പിൽ നിൽ
ക്കുമ്പോൾ ഒരാൾ യഹോവയുടെ സന്നിധി
യിൽവച്ച് കാളയെ കൊല്ലണം. 16അനന്തരം
അഭിഷിക്തനായ പുരോഹിതൻ കാളയുടെ
കുറേ രക്തം സമ്മേളനക്കൂടാരത്തിലേക്കു കൊ
ണ്ടുപോകണം. 17പുരോഹിതൻ തന്റെ വിരൽ
രക്തത്തിൽ മുക്കി യഹോവയുടെ മുമ്പിൽ തിര
ശ്ശീലയ്ക്കു മുമ്പിൽ തളിക്കണം. 18അനന്തരം
പുരോഹിതൻ യഹോവയുടെ സന്നിധിയിൽ
സമ്മേളനക്കൂടാരത്തിലുള്ള യാഗപീഠത്തിന്റെ
മൂലകളിൽ കുറേ രക്തം ഒഴിക്കണം. മുഴുവൻ
രക്തവും പുരോഹിതൻ സമ്മേളനക്കൂടാരത്തി
ന്റെ പ്രവേശനകവാടത്തിങ്കലുള്ള ഹോമയാഗ
പീഠത്തിന്റെ ചുവട്ടിൽ ഒഴിക്കണം. 19അനന്തരം
പുരോഹിതൻ മൃഗത്തിന്റെ മുഴുവൻ കൊഴുപ്പു
മെടുത്ത് യാഗപീഠത്തിൽ ഹോമിക്കണം.
20പാപബലിയുടെ കാളയെ അർപ്പിക്കുന്നതു
പോലെ വേണം പുരോഹിതൻ ഈ ഭാഗങ്ങൾ
അർപ്പിക്കാൻ. അങ്ങനെ പുരോഹിതൻ ജനങ്ങ
ളെ പാപവിമുക്തരാക്കും. യിസ്രായേൽ ജനത
യോട് ദൈവം ക്ഷമിക്കുകയും ചെയ്യും. 21പുരോ
ഹിതൻ ഈ കാളയെ പാളയത്തിനു പുറത്തേ
ക്കു കൊണ്ടുവന്നു ദഹിപ്പിക്കണം. ആദ്യത്തെ
കാളയെ ചുട്ടതുപോലെ തന്നെ വേണം ഇതും.
അത് സമൂഹത്തിനു മുഴുവൻ വേണ്ടിയുള്ള
പാപബലിയാണ്.

22“ഒരു ഭരണകർത്താവ് യാദൃച്ഛികമായി
ദൈവമായ യഹോവ വിലക്കിയിരിക്കുന്ന ഒരു
കാര്യം ചെയ്യുകയും അതുവഴി പാപം ചെ
യ്തുവെന്നും വരികിൽ അയാൾ തെറ്റുകാരനാ
യിരിക്കും. 23തന്റെ പാപത്തെപ്പറ്റി ബോധവാ
നായാൽ അയാൾ യാതൊരു കുറവുമില്ലാത്ത
ഒരാടിനെ കൊണ്ടുവരണം. അതായിരിക്കും
അവന്റെ വഴിപാട്. 24യഹോവയുടെ മുമ്പിൽ
ഹോമയാഗമർപ്പിക്കുന്ന സ്ഥലത്തുവച്ച് ഭരണാ
ധിപൻ ആടിന്റെ തലയിൽ കൈവയ്ക്കുകയും
അതിനെ കൊല്ലുകയും വേണം. ആ ആട് ഒരു
പാപബലിയായിരിക്കും. 25പുരോഹിതൻ
പാപബലിയുടെ രക്തം തന്റെ വിരൽകൊണ്ട്
എടുക്കുകയും അത് ഹോമയാഗപീഠത്തിന്റെ
കൊമ്പുകളിൽ പുരട്ടുകയും വേണം. മിച്ചമുള്ള
രക്തം പുരോഹിതൻ യാഗപീഠത്തിന്റെ ചുവ
ട്ടിൽ ഒഴിക്കണം. 26ആടിന്റെ മുഴുവൻ കൊഴു
പ്പും പുരോഹിതൻ യാഗപീഠത്തിൽ ഹോമി
ക്കണം. സമാധാനബലിയുടെ കൊഴുപ്പു ബലി
അർപ്പിച്ചതുപോലെ ഇതും അയാൾ ഹോമി
ക്കണം. അങ്ങനെ പുരോഹിതൻ ഭരണാധി
പനെ ശുദ്ധീകരിക്കും. ദൈവം ഭരണാധിപ
നോടു പൊറുക്കുകയും ചെയ്യും.

27“സാധാരണക്കാരിലൊരാൾ യാദൃച്ഛിക
മായി ഒരു പാപം ചെയ്താൽ, അല്ലെങ്കിൽ
യഹോവ വിലക്കിയ ഒരു കാര്യം ചെയ്താൽ,
തന്റെ പാപംകൊണ്ട് അപരാധിയാണയാൾ.
28തന്റെ പാപത്തെപ്പറ്റി ബോധവാനാകു
മ്പോൾ അയാൾ ഒരു കുറവുമില്ലാത്ത ഒരു
പെണ്ണാടിനെ കൊണ്ടുവരണം. അതായിരിക്കും
അയാളുടെ പാപബലി. തന്റെ പാപത്തിനു
പ്രായശ്ചിത്തമായി അവൻ ആ ആടിനെ നൽ
കണം. 29ഹോമയാഗപീഠത്തിനു മുമ്പിൽവച്ച്
അവൻ ആടിന്റെ തലയിൽ കൈവച്ചുകൊണ്ട്
അതിനെ വധിക്കണം. 30അനന്തരം പുരോഹി
തൻ ആടിന്റെ രക്തം തന്റെ കൈവിരലിൽ
എടുത്ത് യാഗപീഠത്തിന്റെ കൊമ്പുകളിൽ
പുരട്ടണം. അനന്തരം മിച്ചമുള്ള രക്തം പുരോ

ഹിതൻ യാഗപീഠത്തിന്റെ ചുവട്ടിൽ ഒഴി
ക്കണം. 31ആടിന്റെ കൊഴുപ്പു മുഴുവനും പുരോ
ഹിതൻ സമാധാനബലിയിൽ അർപ്പിച്ചതു
പോലെ അർപ്പിക്കണം. യഹോവയ്ക്കു ഒരു
സൗരഭ്യമായി അത് യാഗപീഠത്തിൽ ഹോമി
ക്കണം. അങ്ങനെ പുരോഹിതൻ അയാളെ
ശുദ്ധീകരിക്കും. ദൈവം അവനോട് ക്ഷമിക്കു
കയും ചെയ്യും.

32“ഒരു കുഞ്ഞാടിനെയാണ് അയാൾ തന്റെ
പാപബലിക്കായി കൊണ്ടുവരുന്നതെങ്കിൽ ഒരു
കുറവുമില്ലാത്ത പെൺകുഞ്ഞാടിനെ വേണം
കൊണ്ടുവരാൻ. 33അയാൾ തന്റെ കൈകൾ
മൃഗത്തിന്റെ തലയിൽ വയ്ക്കുകയും ഹോമയാ
ഗമൃഗത്തെ കൊന്നിടത്തുവച്ച് അതിനെ പാപ
ബലിയായി വധിക്കുകയും വേണം. 34പാപ
ബലിയുടെ രക്തത്തിൽ കുറേ എടുത്ത് പുരോ
ഹിതൻ തന്റെ വിരലുകൊണ്ട് ഹോമയാഗ
പീഠത്തിന്റെ മൂലകളിൽ പുരട്ടണം. കുഞ്ഞാ
ടിന്റെ മിച്ചമുള്ള രക്തം മുഴുവൻ യാഗപീഠ
ത്തിന്റെ ചുവട്ടിൽ ഒഴിക്കണം. 35സമാധാന
ബലിയുടെ കുഞ്ഞാടിന്റെ കൊഴുപ്പ് അർപ്പി
ച്ചതുപോലെ വേണം പുരോഹിതൻ ഈ
കുഞ്ഞാടിന്റെയും കൊഴുപ്പ് അർപ്പിക്കാൻ.
അഗ്നിയിലൂടെ യഹോവയ്ക്കു മറ്റേതു ബലി
യും നൽകുമ്പോലെ പുരോഹിതൻ യാഗപീഠ
ത്തിൽ അതു ഹോമിക്കുകയും വേണം. അങ്ങനെ
പുരോഹിതൻ അയാളെ അയാളുടെ പാപ
ത്തിൽനിന്നും ശുദ്ധീകരിക്കും. ദൈവം അയാ
ളോടു പൊറുക്കുകയും ചെയ്യും.

### പലതരം യാദൃച്ഛികപാപങ്ങൾ

5 “ഒരാൾ ഒരു മുന്നറിയിപ്പ് കേൾക്കുകയോ
മറ്റുള്ളവരോടു പറയേണ്ട ചിലതൊക്കെ കാ
ണുകയോ കേൾക്കുകയോ ചെയ്തേക്കാം. താൻ
കണ്ടതോ കേട്ടതോ പറയാതിരുന്നാൽ അയാൾ
പാപം ചെയ്യുകയായിരിക്കും. 2ഒരാൾ അശുദ്ധ
മായ ചിലതിനെ സ്പർശിച്ചെന്നു വരാം.
അതൊരു ഇണങ്ങിയ മൃഗത്തിന്റെ മൃതദേഹമോ
അശുദ്ധമൃഗത്തിന്റെ മൃതദേഹമോ ആകാം.
അത്തരം അശുദ്ധവസ്തുവിനെ താൻ സ്പർ
ശിച്ചു എന്നയാൾ തിരിച്ചറിഞ്ഞാൽ, അയാൾ
തന്റെ പാപത്താൽ അപരാധിയാകുന്നു. 3ഒരാ
ളെ അശുദ്ധനാക്കുന്ന അനേകം വസ്തുക്കൾ
ഉണ്ട്. മറ്റൊരാളിൽനിന്നും ഉണ്ടാകുന്ന ഇത്തരം
വസ്തുക്കളെ ഒരാൾ അറിയാതെ സ്പർശിച്ചെ
ന്നുവരാം. ആ മനുഷ്യൻ താൻ അശുദ്ധമായ
എന്തിനെയോ സ്പർശിച്ചു എന്നറിഞ്ഞാൽ
അയാൾ കുറ്റക്കാരനായിരിക്കും. 4അഥവാ നല്ല
താണെങ്കിലും തീയതാണെങ്കിലും ഒരുവൻ പെ
ട്ടെന്ന് ഒരു പ്രതിജ്ഞയെടുത്തു എന്നു വരാം.
ജനങ്ങൾ പല തരത്തിലുള്ള വാഗ്ദാനങ്ങൾ
ആലോചന കൂടാതെ ചെയ്യാറുണ്ട്. ഒരാൾ
അത്തരമൊരു വാഗ്ദാനം നടത്തുകയും അതു
മറക്കുകയുംചെയ്യാം. അയാൾ ആ വാഗ്ദാന
ത്തെപ്പറ്റി ഓർക്കുമ്പോൾ അതു പാലിക്കാതി
രുന്ന പാപം അയാൾക്കുണ്ടാകും. 5അതിനാൽ
ഒരാൾ ഇത്തരം തെറ്റുകൾ ചെയ്താൽ അയാൾ
ആ കുറ്റം ഏറ്റുപറയേണ്ടതുണ്ട്. 6അയാൾ തന്റെ
തെറ്റിന് യഹോവയ്ക്കു അപരാധബലി നട
ത്തണം. അയാൾ ഒരു പെൺചെമ്മരിയാടിനെ
യോ പെൺകോലാടിനെയോ പാപബലിക്കാ
യി കൊണ്ടുവരണം. അനന്തരം പുരോഹിതൻ
അയാളെ അയാളുടെ പാപങ്ങളിൽനിന്നും
ശുദ്ധീകരിക്കാനുള്ള കർമ്മങ്ങൾ ചെയ്യണം.

7“അയാൾക്ക് യഹോവയ്ക്കു ഒരു കുഞ്ഞാ
ടിനെ കൊണ്ടുവരാനുള്ള കഴിവില്ലെങ്കിൽ പക
രം രണ്ടു ചെങ്ങാലികളെയോ രണ്ടു പ്രാവിൻ
കുഞ്ഞുങ്ങളെയോ കൊണ്ടുവന്നാൽ മതി. അതാ
യിരിക്കും അയാളുടെ അപരാധബലി. ഒരു
പക്ഷി പാപബലിക്കും മറ്റേത് ഹോമബലിക്കും
ഉള്ളതായിരിക്കും. 8അയാൾ അവയെ പുരോഹി
തനെ ഏല്പിക്കണം. പുരോഹിതൻ ആദ്യം ഒരു
പക്ഷിയെ പാപബലി അർപ്പിക്കും. പുരോ
ഹിതൻ അതിന്റെ തല കഴുത്തിൽനിന്നും പറി
ച്ചെടുക്കും. പക്ഷേ പുരോഹിതൻ പക്ഷിയെ
രണ്ടായി പിളർക്കുകയില്ല. 9പുരോഹിതൻ
പാപബലിയുടെ രക്തം യാഗപീഠത്തിന്റെ
വശത്തു തളിക്കണം. മിച്ചമുള്ള രക്തം യാഗപീഠ
ത്തിന്റെ ചുവട്ടിലും ഒഴിക്കണം. അതാണ് പാപ
ബലി. 10അനന്തരം ഹോമബലിയുടെ നിയമങ്ങ
ളനുസരിച്ച് പുരോഹിതൻ രണ്ടാമത്തെ പക്ഷി
യേയും ബലിയർപ്പിക്കണം. അങ്ങനെ പുരോ
ഹിതൻ അയാളെ തന്റെ പാപത്തിൽനിന്നും
ശുദ്ധീകരിക്കും. ദൈവം അയാളോടു ക്ഷമിക്കുക
യും ചെയ്യും.

11“രണ്ടു ചെങ്ങാലികളെയോ രണ്ടു പ്രാവിൻ
കുഞ്ഞുങ്ങളെയോ കൊണ്ടുവരാൻ കഴിയാത്ത
വൻ എട്ടുകോപ്പ നേർത്തമാവു കൊണ്ടുവര
ണം. അതായിരിക്കും അയാളുടെ പാപബലി.
അതൊരു പാപബലിയായതിനാൽ അതിൽ
അയാൾ എണ്ണയോ കുന്തിരിക്കമോ ചേർക്കാൻ
പാടില്ല. 12അയാൾ മാവ് പുരോഹിതനെ ഏല്പി
ക്കണം. പുരോഹിതൻ അതിൽനിന്നും ഒരു കൈ
മാവ് എടുക്കണം. അതൊരു സ്മാരകബലിയാ
യിരിക്കും. അത് അഗ്നിയിലൂടെ യഹോവയ്ക്കു
നൽകുന്ന ഒരു ബലിയായിരിക്കും. അതൊരു
പാപബലിയായിരിക്കും. 13അങ്ങനെ പുരോഹി
തൻ അയാളെ ശുദ്ധനാക്കും. ദൈവം അയാളോടു
ക്ഷമിക്കുകയും ചെയ്യും. മിച്ചംവരുന്ന ധാന്യം
പുരോഹിതനുള്ളതാണ്, ധാന്യബലിപോലെ
തന്നെ.”

14യഹോവ മോശെയോടു പറഞ്ഞു,
15“യഹോവയ്ക്കു വിശുദ്ധമായ ഏതിലെങ്കിലും
ഒരാൾ യാദൃച്ഛികമായി പാപം ചെയ്തുവെ
ന്നുവരാം. അപ്പോൾ അയാൾ ഒരു കുറവുമി
ല്ലാത്ത ഒരാണാടിനെ കൊണ്ടുവരണം. അതാ
യിരിക്കും അയാളുടെ പാപത്തിനുള്ള പ്രായ
ശ്ചിത്തം. ഔദ്യോഗിക മാനദണ്ഡമനുസരിച്ച്*
നിങ്ങൾ ആണാടിനു വില നിശ്ചയിക്കണം.
16വിശുദ്ധമായവയെ സംബന്ധിച്ച് താൻ
ചെയ്ത പാപങ്ങൾക്ക് അയാൾ പ്രായശ്ചിത്തം
ചെയ്യണം. വാഗ്ദാനം ചെയ്ത സാധനങ്ങൾ
അതിന്റെ മൂല്യത്തിന്റെ അഞ്ചിലൊന്നു കൂട്ടി
അയാൾ നൽകണം. അയാൾ ആ പണം പുരോ
ഹിതനെ ഏല്പിക്കണം. അങ്ങനെ അപരാധ
ബലിയിലെ ആണാടിലൂടെ പുരോഹിതൻ
അയാളെ പാപത്തിൽനിന്നും ശുദ്ധീകരിക്കും.
ദൈവം അയാളോടു ക്ഷമിക്കുകയും ചെയ്യും.

17“അരുതെന്നു യഹോവ വിലക്കിയിട്ടുള്ള
പ്രവൃത്തികൾ ചെയ്ത് പാപം ചെയ്യുന്ന ഒരാൾ
അതേപ്പറ്റി ബോധവാനാണോ എന്നതു പ്രശ്ന
മല്ല. അയാൾ തെറ്റുകാരൻ തന്നെയാണ്. തന്റെ
പാപത്തിന് അയാൾ ഉത്തരവാദിയായേ പറ്റൂ.
18ഒരു കുറവുമില്ലാത്ത ഒരാണാടിനെ അയാൾ
പുരോഹിതന്റെയടുത്തേക്കു കൊണ്ടുവരണം.

---

**ഔദ്യോഗിക മാനദണ്ഡം** “വിശുദ്ധശേക്കൽ” സമ്മേള
നക്കൂടാരത്തിലോ ദൈവാലയത്തിലോ ഉപയോ
ഗിച്ച ഔദ്യോഗിക അളവ്.

ആ ആടായിരിക്കും അയാളുടെ അപരാധബലി.
അങ്ങനെ അറിയാതെ ചെയ്ത തെറ്റിൽ നിന്നും
പുരോഹിതൻ അയാളെ ശുദ്ധീകരിക്കും. ദൈവം
അയാളോടു പൊറുക്കുകയും ചെയ്യും. 19തന്റെ
പാപത്തെക്കുറിച്ച് അവന് അറിവില്ലെങ്കിൽ
പോലും, അയാൾ തെറ്റുകാരനാണ്. അതിനാൽ
അയാൾ യഹോവയ്ക്കു അപരാധബലി അർ
പ്പിക്കണം."

### മറ്റു പാപങ്ങൾക്കുള്ള അപരാധബലികൾ

6 യഹോവ മോശെയോടു പറഞ്ഞു, 2"ഈ
പറയുന്ന പാപങ്ങൾ ചെയ്യുക വഴി ഒരു
മനുഷ്യൻ യഹോവയോടു തെറ്റുചെയ്തു
എന്നു വരാം: മറ്റൊരാൾക്കുവേണ്ടി അയാൾ സൂ
ക്ഷിക്കുന്ന ചില സാധനങ്ങളുടെ പേരിൽ
ഒരാൾ കള്ളം പറയുക, അഥവാ താൻ സ്വീക
രിച്ച നിക്ഷേപത്തെപ്പറ്റി നുണ പറയുക,
എന്തെങ്കിലും മോഷ്ടിക്കുക, മറ്റൊരാളെ വഞ്ചി
ക്കുക, 3നഷ്ടപ്പെട്ട ഒരു സാധനം കയ്യിൽ
കിട്ടിയിട്ടും അതേപ്പറ്റി നുണ പറയുക, വാഗ്ദാ
നം ചെയ്യുകയും എന്നിട്ട് പാലിക്കാതിരിക്കുക
യും ചെയ്യുക, മറ്റു തെറ്റുകൾ ചെയ്യുക. 4ഇതി
ലേതെങ്കിലും ഒരാൾ ചെയ്താൽ അയാൾ പാപ
ത്തിന്റെ അപരാധി ആയിരിക്കും. അയാൾ
താൻ മോഷ്ടിച്ചതു തിരികെ കൊണ്ടുവരണം,
വഞ്ചിച്ചെടുത്തതു തിരിച്ചു കൊടുക്കണം, മറ്റൊ
രാൾ സൂക്ഷിക്കാൻ കൊടുത്തത് എടുത്തിട്ടു
ണ്ടെങ്കിൽ അത്, കണ്ടുകിട്ടിയിട്ടും അതേപ്പറ്റി
കള്ളം പറഞ്ഞതുമായത്, അഥവാ 5കള്ളസത്യം
ചെയ്യുക തുടങ്ങിയതെന്തുമാകട്ടെ അയാൾ
അതിനു മുഴുവൻവിലയും നൽകണം. അതി
ന്റെ മൂല്യത്തിന്റെ അഞ്ചിലൊന്നുകൂട്ടി
അവൻ നൽകണം. യഥാർത്ഥ ഉടമയ്ക്കു തന്നെ
ആ പണം നൽകണം. അപരാധബലി അർപ്പി
ക്കുന്ന അതേദിവസം തന്നെ അവൻ അങ്ങനെ
ചെയ്യണം.
6"അയാൾ ഒരു അപരാധബലി പുരോഹി
തനു നൽകണം. അത് ആട്ടിൻപറ്റത്തിൽനിന്നും
തെരഞ്ഞെടുത്ത യാതൊരു കുറവുമില്ലാത്ത ഒരു
ആണാട് ആയിരിക്കണം. പുരോഹിതൻ നിശ്ച
യിക്കുന്ന തുകയ്ക്കുള്ളതായിരിക്കണം ആട്.
അത് യഹോവയ്ക്കുള്ള അപരാധബലിയായി
രിക്കും. 7അനന്തരം പുരോഹിതൻ യഹോവ
യുടെ മുമ്പിൽ ചെന്ന് അയാളെ പാപത്തിൽ
നിന്നും ശുദ്ധീകരിക്കാനുള്ള കർമ്മങ്ങൾ ചെയ്യും.
അപരാധിയായിത്തീരുവാൻ തക്കവണ്ണം അവൻ
ചെയ്തിട്ടുള്ള ഏതു കാര്യങ്ങളും ദൈവം
പൊറുക്കും."

### ഹോമയാഗങ്ങൾ

8യഹോവ മോശെയോടു പറഞ്ഞു, 9"അഹ
രോനോടും പുത്രന്മാരോടും ഈ കല്പന പറ
യുക: ഹോമയാഗത്തിന്റെ നിയമം ഇതാണ്.
രാത്രി മുഴുവൻ പ്രഭാതം വരെ ബലിവസ്തു
യാഗപീഠത്തിലെ അടുപ്പിൽ ഇരിക്കണം. യാഗ
പീഠത്തിലെ അഗ്നി എരിഞ്ഞുകൊണ്ടു തന്നെ
യിരിക്കണം. 10പുരോഹിതൻ തന്റെ ലിനൻ
മേലങ്കി ധരിക്കണം. ലിനൻ അടിവസ്ത്രവും
അയാൾ ശരീരത്തിൽ ധരിക്കണം. യാഗപീഠ
ത്തിൽ ബലിവസ്തു എരിഞ്ഞു തീരുമ്പോൾ
അവശേഷിക്കുന്ന ചാരം പുരോഹിതൻ എടു
ക്കണം. ഈ ചാരം പുരോഹിതൻ യാഗപീഠ
ത്തിന്റെ വശത്തിടണം. 11അനന്തരം പുരോ
ഹിതൻ തന്റെ വസ്ത്രങ്ങൾ മാറ്റി മറ്റു വസ്ത്ര
ങ്ങൾ ധരിക്കണം. അനന്തരം അവൻ ചാരം
എടുത്ത് പാളയത്തിനു പുറത്ത് ഒരു പ്രത്യേക
സ്ഥലത്ത് കൊണ്ടുകളയണം. 12പക്ഷേ യാഗ
പീഠത്തിലെ തീ അണയാതിരിക്കണം. അതു
കെട്ടുപോകാൻ അനുവദിക്കരുത്. എന്നും പ്രഭാ
തത്തിൽ പുരോഹിതൻ യാഗപീഠത്തിൽ
വിറകു കത്തിക്കുകയും ഹോമയാഗം ഒരുക്കു
കയും ചെയ്യണം. സമാധാനബലിയുടെ
കൊഴുപ്പ് അയാൾ ഹോമിക്കണം. 13യാഗപീഠ
ത്തിലെ തീ കത്തിക്കൊണ്ടിരിക്കണം. അത് അണ
യരുത്.

### ധാന്യബലികൾ

14"ധാന്യബലിയുടെ നിയമം ഇതാണ്: അഹ
രോന്റെ പുത്രന്മാർ അത് യാഗപീഠത്തിനു
മുമ്പിൽ യഹോവയുടെയടുത്തേക്കു കൊണ്ടു
വരണം. 15ധാന്യബലിയിൽനിന്ന് പുരോഹി
തൻ ഒരു കൈ നിറയെ നേർത്ത ധാന്യം എടു
ക്കണം. എണ്ണയും കുന്തിരിക്കവും ധാന്യബലി
യിൽ ചേർത്തിരിക്കണം. പുരോഹിതൻ ധാന്യ
ബലിയാഗപീഠത്തിൽ ഹോമിക്കണം. അതു
യഹോവയ്ക്കുള്ള ഒരു സ്മാരകയാഗമായിരി
ക്കും. അതിന്റെ ഗന്ധം യഹോവയെ പ്രസാദി
പ്പിക്കുകയും ചെയ്യും.
16"അവശേഷിക്കുന്ന ധാന്യബലി അഹരോ
നും പുത്രന്മാരും ഭക്ഷിക്കണം. പുളിപ്പു ചേർ
ക്കാതെ ഉണ്ടാക്കിയ ഒരുതരം അപ്പമാണ് ധാന്യ
ബലിയ്ക്കുള്ളത്. വിശുദ്ധസ്ഥലത്തുവച്ച് പുരോ
ഹിതന്മാർ അതു ഭക്ഷിക്കണം. സമ്മേളനക്കൂടാ
രത്തിനു ചുറ്റുമുള്ള മുറ്റത്തുവച്ചുവേണം അവ
രതു ഭക്ഷിക്കുവാൻ. 17ധാന്യബലി പുളിപ്പു
ചേർത്തു പാകപ്പെടുത്തുവാൻ പാടില്ല. അഗ്നി
യിലൂടെ എനിക്കു നൽകുന്ന ഈ വഴിപാടിൽ
പുരോഹിതരുടെ പങ്കായിട്ടാണ് ഞാനിതു തരു
ന്നത്. പാപബലിയും അപരാധബലിയും
പോലെ അതിവിശുദ്ധമാണിത്. 18അഹരോ
ന്റെ എല്ലാ പുത്രന്മാരും അഗ്നിയിലൂടെ
യഹോവയ്ക്കു നൽകുന്ന ഈ വഴിപാട് ഭക്ഷി
ക്കണം. നിങ്ങളുടെ തലമുറകളിലൂടെ നിലനിൽ
ക്കുന്ന ഒരു നിത്യനിയമമാണിത്. ഈ വഴിപാ
ടുവസ്തുക്കളെ സ്പർശിക്കുന്നതുപോലും ഒരു
വനെ വിശുദ്ധനാക്കും."

### പുരോഹിതരുടെ ധാന്യബലി

19യഹോവ മോശെയോടു പറഞ്ഞു, 20"അഹ
രോനും പുത്രന്മാരും യഹോവയ്ക്കു കൊണ്ടു
വരേണ്ട വഴിപാടാണിത്. അഹരോനെ മഹാപു
രോഹിതനായി അഭിഷേകം ചെയ്യുന്ന ദിവസം
തന്നെ അവരിതു ചെയ്യണം. നിത്യവഴിപാടി
നോടൊപ്പം ധാന്യബലിക്ക് അവർ ഇടങ്ങഴി
നേർത്തമാവു കൊണ്ടുവരണം. പ്രഭാതത്തിൽ
അതിന്റെ പകുതിയും ബാക്കി പകുതി സായാ
ഹ്നത്തിലുമായി വേണം അർപ്പിക്കുവാൻ.
21നേർത്തമാവ് എണ്ണചേർത്തു കുഴച്ച് വറചട്ടി
യിലിട്ട് വറുത്തെടുക്കണം. അത് പാകമായാലു
ടൻ അകത്തേക്കു കൊണ്ടുവരണം. വഴിപാട്
കഷണങ്ങളാക്കി വേണം കൊണ്ടുവരാൻ. അതി
ന്റെ ഗന്ധം യഹോവയെ പ്രസാദിപ്പിക്കും.
22"അഹരോന്റെ പിൻഗാമികളിൽനിന്നും
അഹരോന്റെ സ്ഥാനത്തേക്കു തെരഞ്ഞെടുക്ക
പ്പെടുന്ന പുരോഹിതൻ വേണം ഈ ബലി
അർപ്പിക്കാൻ. ഈ ചട്ടം എക്കാലവും തുടരും.
ധാന്യബലി പൂർണ്ണമായും ഹോമിച്ചു വേണം

അർപ്പിക്കാൻ. 23പുരോഹിതന്റെ ഓരോ ധാന്യ
ബലിയും പൂർണ്ണമായും ദഹിച്ചിരിക്കണം. അത്
തിന്നരുത്.”

## പാപബലിയുടെ നിയമം

24യഹോവ മോശെയോടു പറഞ്ഞു, “അഹ
രോനോടും പുത്രന്മാരോടും ഇങ്ങനെ പറയുക:
പാപബലിയുടെ നിയമം ഇതാകുന്നു, യഹോ
വയ്ക്കു മുമ്പിൽ ഹോമയാഗമൃഗത്തെ കൊല്ലു
ന്നിടത്തുവച്ചുതന്നെ പാപബലിക്കുള്ള മൃഗത്തെ
യും കൊല്ലുക. അതേറ്റവും വിശുദ്ധമാണ്.
26പാപബലി അർപ്പിക്കുന്ന പുരോഹിതൻ
അതു ഭക്ഷിക്കണം. പക്ഷേ ഒരു വിശുദ്ധസ്ഥല
ത്തുവച്ച് അതായത് സമ്മേളനക്കൂടാരത്തിന്റെ
ചുറ്റുമുള്ള മുറ്റത്തുവച്ചു മാത്രമേ അവൻ അതു
ഭക്ഷിക്കാവൂ. 27പാപബലിയുടെ മാംസത്തിൽ
സ്പർശിക്കുന്ന വ്യക്തിയോ വസ്തുവോ വിശു
ദ്ധമായിത്തീരുന്നു.

“തളിയ്ക്കുന്ന രക്തത്തിലല്പമെങ്കിലും ഒരു
വന്റെ വസ്ത്രത്തിൽ വീണാൽ നിങ്ങളത് ഒരു
വിശുദ്ധസ്ഥലത്തുവച്ചു കഴുകണം. 28ഒരു മൺ
കലത്തിലാണ് പാപബലി വേവിച്ചതെങ്കിൽ
പാത്രം ഉടച്ചുകളയണം. ഓട്ടുപാത്രത്തിലാണ്
വേവിച്ചതെങ്കിൽ അതു തേച്ച് വെള്ളത്തിൽ
കഴുകണം.

29“പുരോഹിതന്റെ കുടുംബത്തിൽപ്പെട്ട
ഏതു പുരുഷനും പാപബലി ഭക്ഷിക്കാം. അത്
വളരെ വിശുദ്ധമാണ്. 30പക്ഷേ പാപബലി
യുടെ രക്തം സമ്മേളനക്കൂടാരത്തിലേക്കു കൊ
ണ്ടുപോയി ജനങ്ങളെ ശുദ്ധീകരിക്കാൻ വിശുദ്ധ
സ്ഥലത്ത് ഉപയോഗിച്ചിട്ടുണ്ടെങ്കിൽ ആ പാപ
ബലി ഭക്ഷിക്കരുത്. അത് തീയിൽ ദഹിപ്പി
ക്കണം.

## അപരാധബലി

7 “അപരാധബലിയുടെ നിയമങ്ങൾ ഇതാ
കുന്നു: ഇത് അതിവിശുദ്ധമാകുന്നു. 2ഹോമ
യാഗമൃഗത്തെ കൊന്ന അതേസ്ഥലത്തു തന്നെ
പുരോഹിതൻ അപരാധബലിമൃഗത്തെയും
കൊല്ലണം. അപരാധബലിമൃഗത്തിന്റെ രക്തം
പുരോഹിതൻ യാഗപീഠത്തിനു ചുറ്റും തളി
ക്കണം.

3“അപരാധബലിമൃഗത്തിന്റെ മുഴുവൻ കൊ
ഴുപ്പും പുരോഹിതൻ ബലിയർപ്പിക്കണം. കൊ
ഴുത്ത വാലും ആന്തരികാവയവങ്ങളെ പൊ
തിയുന്ന കൊഴുപ്പും അയാൾ അർപ്പിക്കണം.
4രണ്ടു വൃക്കകളും എടുപ്പിൽ അതിനെ പൊതി
യുന്ന കൊഴുപ്പും പുരോഹിതൻ അർപ്പിക്കണം.
കരളിന്റെ കൊഴുപ്പുള്ള ഭാഗവും അവൻ അർ
പ്പിക്കണം. വൃക്കയോടൊപ്പം അതും പുരോഹി
തൻ മാറ്റിയിരിക്കണം. 5ആ സാധനങ്ങളെല്ലാം
പുരോഹിതൻ യാഗപീഠത്തിൽ ഹോമിക്കണം.
അത് അഗ്നിയിലൂടെ യഹോവയ്ക്കു നൽകുന്ന
ഒരു വഴിപാടാണ്. അതൊരു അപരാധബലി
യാണ്.

6“പുരോഹിതന്റെ കുടുംബത്തിലെ ഏതു
പുരുഷനും അപരാധബലിയിൽനിന്നും ഭക്ഷി
ക്കാം. അത് അതിവിശുദ്ധമായതുകൊണ്ട് ഒരു
വിശുദ്ധസ്ഥലത്തിരുന്നേ ഭക്ഷിക്കാവൂ. 7അപരാ
ധബലി പാപബലിപോലെ തന്നെയാണ്. ഇരു
വഴിപാടുകൾക്കും ഒരേ നിയമമാണ്. ബലി
കർമ്മം നടത്തുന്ന പുരോഹിതന് അതിന്റെ
മാംസം ആഹാരത്തിനു ലഭിക്കും. 8ബലി നട
ത്തുന്ന പുരോഹിതനു ഹോമയാഗത്തിൽനി
ന്നുള്ള തോലും ലഭിക്കും. 9എല്ലാ ധാന്യബലി
ക്കുള്ള ധാന്യവും അതു നടത്തുന്ന പുരോഹി
തനുള്ളതാണ്. അടുപ്പിൽ ചുട്ടെടുത്തതോ വറ
ചട്ടിയിൽ പൊരിച്ചെടുത്തതോ ആയ ധാന്യ
ബലികൾ ആ പുരോഹിതനു ലഭിക്കും. 10ധാന്യ
ബലി അഹരോന്റെ പുത്രന്മാർക്കുള്ളതാണ്.
അത് ഉണങ്ങിയതോ എണ്ണ കലർത്തിയതോ
എന്ന വ്യത്യാസമില്ല. ആ ഭക്ഷണം മുഴുവൻ
അഹരോന്റെ പുത്രന്മാർ പങ്കുവച്ചെടുക്കും.

## സമാധാനബലി

11“ഒരാൾ യഹോവയ്ക്കർപ്പിക്കുന്ന സമാധാന
ബലിയുടെ നിയമം ഇതാണ്: 12അയാൾ തന്റെ
നന്ദി പ്രകടിപ്പിക്കാൻ സമാധാനബലി
കൊണ്ടുവരണം. നന്ദി പ്രകടിപ്പിക്കുവാൻ
ബലിയുമായി വരുന്നവൻ എണ്ണ ചേർത്ത
പുളിപ്പില്ലാത്ത അപ്പവും എണ്ണ ചേർത്ത പുളി
പ്പില്ലാത്ത അടകളും എണ്ണ ചേർത്ത് നേർത്ത
മാവിൽ ഉണ്ടാക്കിയ അടകളും കൊണ്ടുവരണം.
13ദൈവത്തിനു നന്ദി പറയാൻ ഒരുവൻ അർ
പ്പിക്കുന്ന വഴിപാടാണ് സമാധാനബലി. ആ
വഴിപാടിനോടൊപ്പം അയാൾ പുളിപ്പിച്ച
മാവുകൊണ്ടുള്ള അപ്പം കൂടി വഴിപാടായി
കൊണ്ടുവരണം. 14ഈ അപ്പങ്ങളിൽ ഒരെണ്ണം
സമാധാനബലിയുടെ രക്തം തളിച്ച പുരോഹി
തന് അവകാശപ്പെട്ടതാണ്. 15സമാധാനബലി
യുടെ മാംസം അത് അർപ്പിക്കപ്പെടുന്ന ദിവസം
തന്നെ ഭക്ഷിക്കേണ്ടതാണ്. ദൈവത്തിന് നന്ദി
പ്രകടിപ്പിക്കാനുള്ള ഒരു മാർഗ്ഗമായാണ് ഒരാൾ
ഈ ബലി അർപ്പിക്കുന്നത്. പക്ഷേ പിറ്റേന്നു
പ്രഭാതത്തിലേക്കു മാംസം ഒട്ടും അവശേഷിക്ക
രുത്.

16“ദൈവത്തിന് ഒരു സമ്മാനം സമർപ്പിക്കണം
എന്നതു കൊണ്ടുമാത്രം ഒരാൾ ഒരു സമാധാന
ബലി അർപ്പിച്ചുവെന്നു വരാം. ചിലപ്പോൾ
അതു ദൈവത്തിനുള്ള ഒരു പ്രത്യേക നേർച്ചയു
മായിരിക്കും. അങ്ങനെയെങ്കിൽ ബലി അത്
അർപ്പിക്കുന്ന ദിവസം തന്നെ ഭക്ഷിക്കണം.
എന്തെങ്കിലും അവശേഷിക്കുന്നുണ്ടെങ്കിൽ അതു
പിറ്റേന്നു രാവിലെ ഭക്ഷിക്കണം. 17പക്ഷേ ബലി
മാംസംമൂന്നാം ദിവസവും മിച്ചമിരിക്കുന്നെങ്കിൽ
അതു ദഹിപ്പിച്ചു കളയണം. 18ഒരാൾ താൻ
നടത്തിയ സമാധാനബലിയുടെ മാംസം
മൂന്നാംദിവസം ഭക്ഷിക്കുന്നുവെങ്കിൽ ദൈവം
അയാളിൽ സന്തുഷ്ടനല്ല. അവന്റെ ബലി
യഹോവ കണക്കാക്കുകയില്ല. ബലി അശുദ്ധമാ
വുകയും ചെയ്യും. അയാൾ ആ മാംസത്തിലല്പ
മെങ്കിലും ഭക്ഷിച്ചു എന്നു വരികിൽ തന്റെ
പാപത്തിന് അയാൾ ഉത്തരവാദിയായിരിക്കും.

19“അശുദ്ധമായതെന്തിലെങ്കിലും സ്പർശിച്ച
മാംസം ജനങ്ങൾ ഭക്ഷിക്കരുത്. അവർ ആ
മാംസം അഗ്നിയിൽ ദഹിപ്പിക്കണം. ശുദ്ധിയു
ള്ളവർക്കൊക്കെ സമാധാനബലി യിൽനിന്നുള്ള
മാംസം ഭക്ഷിക്കാം. 20പക്ഷേ അശുദ്ധനായ
ഒരാൾ യഹോവയ്ക്കവകാശപ്പെട്ട സമാധാന
ബലിയിൽനിന്നുള്ള മാംസം ഭക്ഷിച്ചാൽ
അയാൾ തന്റെ ആളുകൾക്കിടയിൽനിന്നും
വേർപെടുത്തപ്പെടണം.

21“മനുഷ്യരാലോ അശുദ്ധമൃഗങ്ങളാലോ
അല്ലെങ്കിൽ വെറുക്കപ്പെട്ട വസ്തുവിനാലോ
അശുദ്ധമാക്കപ്പെട്ട എന്തിലെങ്കിലും ഒരാൾ

സ്പർശിച്ചാൽ അയാൾ അശുദ്ധനാകും.
യഹോവയ്ക്കർപ്പിക്കപ്പെട്ട സമാധാനബലിയു
ടെ മാംസം അയാൾ ഭക്ഷിച്ചാൽ അയാളെ
തന്റെ ജനങ്ങളിൽനിന്നു വേർപെടുത്തണം.”
**22**യഹോവ മോശെയോടു പറഞ്ഞു, **23**“യി
സ്രായേൽജനതയോടു പറയുക: പശുക്കളു
ടെയോ ചെമ്മരിയാടിന്റെയോ കോലാടിന്റെ
യോ കൊഴുപ്പ് നിങ്ങൾ ഭക്ഷിക്കരുത്. **24**സ്വയം
ചത്തതോ മറ്റു മൃഗങ്ങൾ കൊന്നതോ ആയ
ഏതെങ്കിലും മൃഗത്തിന്റെ കൊഴുപ്പ് നിങ്ങൾക്കു
പയോഗിക്കാം. പക്ഷേ അത് ഒരിക്കലും തിന്ന
രുത്. **25**അഗ്നിയിലൂടെ യഹോവയ്ക്കു സമർ
പ്പിക്കപ്പെട്ട ഒരു മൃഗത്തിൽനിന്നുള്ള കൊഴുപ്പ്
ആരെങ്കിലും ഭക്ഷിച്ചാൽ അയാൾ തന്റെ
സമൂഹത്തിൽനിന്നും പുറത്താക്കപ്പെടണം.
**26**“നിങ്ങൾ എവിടെ താമസിച്ചാലും ഒരു
പക്ഷിയുടേയും മൃഗത്തിന്റേയും രക്തം ഭക്ഷി
ക്കരുത്. **27**ഒരാൾ രക്തം കഴിച്ചാൽ അയാളെ
സമൂഹത്തിൽനിന്നും പുറത്താക്കണം.”

### നീരാജനാർപ്പണം

**28**യഹോവ മോശെയോടു പറഞ്ഞു, **29**“യി
സ്രായേൽജനതയോട് ഇങ്ങനെ പറയുക:
ഒരാൾ യഹോവയ്ക്കു സമാധാനബലിയർപ്പി
ക്കാൻ വരുന്നുവെങ്കിൽ ആ ബലിയുടെ ഒരു
ഭാഗം യഹോവയ്ക്കു വഴിപാടായി കൊണ്ടു
വരണം. **30**അതു യഹോവയ്ക്കു അഗ്നിയിലൂ
ടെ നൽകണം. അയാൾ തന്റെതന്നെ കൈക
ളിൽ ആ വഴിപാട് കൊണ്ടുവരണം. മൃഗത്തി
ന്റെ കൊഴുപ്പും നെഞ്ചും അയാൾ പുരോ
ഹിതനെ ഏല്പിക്കണം. നെഞ്ച് യഹോവയുടെ
മുമ്പിൽ ഉയർത്തിക്കാണിക്കണം. അതാണ്
നീരാജനാർപ്പണം. **31**അനന്തരം പുരോഹിതൻ
യാഗപീഠത്തിൽവച്ച് കൊഴുപ്പ് ദഹിപ്പിക്കണം.
പക്ഷേ മൃഗത്തിന്റെ നെഞ്ച് അഹരോനും പുത്ര
ന്മാർക്കും അവകാശപ്പെട്ടതാണ്. **32**സമാധാനബ
ലിയുടെ മൃഗത്തിന്റെ വലതുതുടയും നിങ്ങൾ
പുരോഹിതനു നൽകണം. **33**സമാധാനബലി
യുടെ രക്തവും കൊഴുപ്പും അർപ്പിക്കുന്ന പുരോ
ഹിതനാണ് വലതുതുടയുടെ അവകാശം. **34**യ
ഹോവയായ ഞാൻ യിസ്രായേൽജനതയുടെ
സമാധാനബലിമൃഗത്തിന്റെ വലതുതുടയും
നീരാജനാർപ്പണബലിയുടെ മൃഗത്തിന്റെ
നെഞ്ചും എടുക്കുന്നു. എന്നിട്ട് ഞാനത് അഹ
രോനും പുത്രന്മാർക്കുമായി നൽകുന്നു. യിസ്രാ
യേൽജനത എക്കാലത്തും ഈ ചട്ടം അനുസ
രിക്കണം.”
**35**അഹരോനും പുത്രന്മാർക്കും യഹോവയ്ക്കു
അഗ്നിയിലൂടെ നൽകിയ വഴിപാടിന്റെ
പങ്കായിട്ടു നൽകിയതാണത്. യഹോവയുടെ
പുരോഹിതന്മാരായി പ്രവർത്തിക്കുമ്പോഴൊ
ക്കെ അഹരോനും പുത്രന്മാർക്കും ബലിയുടെ
ആ പങ്കു ലഭിക്കും.**36**പുരോഹിതരെ തെരഞ്ഞെ
ടുത്തപ്പോൾത്തന്നെ ആ ഭാഗം പുരോഹിതർക്കു
നൽകണമെന്നു യഹോവ യിസ്രായേൽജനത
യോടു കല്പിച്ചിരുന്നു. ജനങ്ങൾ ആ പങ്ക് എന്ന
ന്നേക്കും പുരോഹിതർക്കു നൽകണം.
**37**അതെല്ലാമാണ് ഹോമയാഗം, ധാന്യബലി,
അപരാധബലി, സമാധാനബലി, പുരോഹിത
രുടെ തെരഞ്ഞെടുപ്പ് എന്നിവയുടെ നിയമ
ങ്ങൾ. **38**യഹോവ സീനായിപർവ്വതത്തിൽ
വച്ചാണ് മോശെയ്ക്ക് ആ കല്പനകൾ നൽകി
യത്. സീനായി മരുഭൂമിയിൽ യഹോവയ്ക്കുള്ള
വഴിപാടുകൾ കൊണ്ടുവരാൻ അവൻ യിസ്രാ
യേൽ ജനതയോടു കല്പിച്ച ദിവസം തന്നെ
യാണ് ഈ നിയമങ്ങളും നൽകിയത്.

### മോശെ പുരോഹിതരെ തയ്യാറാക്കുന്നു

**8** യഹോവ മോശെയോടു പറഞ്ഞു, **2**“അഹ
രോനെയും അവന്റെ പുത്രന്മാരെയും
വസ്ത്രങ്ങൾ, അഭിഷേകതൈലം, പാപബലി
യുടെ കാള, രണ്ട് ആണാടുകൾ, കൂടയിൽ പുളി
പ്പില്ലാത്ത അപ്പം എന്നിവയോടൊപ്പം കൊണ്ടു
വരിക. **3**അനന്തരം ജനങ്ങളെ മുഴുവൻ സമ്മേ
ളനക്കൂടാരത്തിന്റെ കവാടത്തിങ്കൽ വിളിച്ചു
കൂട്ടുക.” **4**മോശെ, യഹോവയുടെ കല്പനയനു
സരിച്ചു. ജനങ്ങൾ സമ്മേളനക്കൂടാരത്തിന്റെ
കവാടത്തിങ്കൽ ഒത്തുകൂടി. **5**അപ്പോൾ മോശെ
അവരോടു പറഞ്ഞു, “യഹോവ ചെയ്യാൻ
ആജ്ഞാപിച്ചത് ഇതാണ്.”
**6**അനന്തരം മോശെ അഹരോനെയും അവ
ന്റെ പുത്രന്മാരെയും കൊണ്ടുവന്നു. അനന്തരം
മോശെ അവരെ വെള്ളംകൊണ്ടു കഴുകി.
**7**എന്നിട്ട് നെയ്തകുപ്പായം മോശെ അഹരോനെ
ധരിപ്പിക്കുകയും അരപ്പട്ട അവനുചുറ്റും മുറുക്കു
കയും ചെയ്തു. അനന്തരം മോശെ മേലങ്കി
അഹരോനെ ധരിപ്പിച്ചു. അടുത്തതായി
ഏഫോദും ധരിപ്പിച്ചു. എന്നിട്ട് മനോഹ രമായ
അരപ്പട്ടയും അഹരോനു കെട്ടിക്കൊടുത്തു.
അങ്ങനെ മോശെ അഹരോനെ ഏഫോദ് അണി
യിച്ചു. **8**ന്യായവിധിമാർച്ചട്ടയും മോശെ അഹ
രോനെ ധരിപ്പിച്ചു. എന്നിട്ടവർ ഊറീമും തുമ്മീ
മും ന്യായവിധിമാർച്ചട്ടയുടെ കീശയിലിട്ടു.
**9**മോശെ തലപ്പാവ് അഹരോന്റെ തലയിലണി
യിക്കുകയും ചെയ്തു. തലപ്പാവിന്റെ മുമ്പിൽ
സ്വർണ്ണനെറ്റിപ്പട്ടവും മോശെ ചാർത്തി. വിശു
ദ്ധകിരീടമാണ് നെറ്റിപ്പട്ടം. യഹോവ കല്പിച്ചതു
പോലെ തന്നെയാണ് മോശെ ഇതെല്ലാം
ചെയ്തത്.
**10**അനന്തരം മോശെ അഭിഷേകതൈലമെ
ടുത്ത് വിശുദ്ധകൂടാരത്തിന്മേലും അതിലുള്ള
സാധനങ്ങളിന്മേലും തളിച്ചു. അങ്ങനെ മോശെ
അവയെ വിശുദ്ധമാക്കി. **11**കുറച്ച് അഭിഷേക
തൈലമെടുത്ത് മോശെ യാഗപീഠത്തിൽ ഏഴു
തവണ തളിച്ചു. യാഗപീഠത്തിലും അതിലെ
ഉപകരണങ്ങളിലും പാത്രങ്ങളിലും മോശെ
തൈലം തളിച്ചു. തൊട്ടിയിലും അതിന്റെ ചുവ
ട്ടിലും മോശെ തൈലം തളിച്ച് അവയെ വിശു
ദ്ധമാക്കി. **12**അനന്തരം കുറേ അഭിഷേകതൈലം
അഹരോന്റെ തലയിലും തളിച്ചു. അങ്ങനെ
മോശെ അഹരോനെ വിശുദ്ധീകരിച്ചു. **13**അന
ന്തരം മോശെ അഹരോന്റെ പുത്രന്മാരെ കൊ
ണ്ടുവന്ന് അവരെ നെയ്ത അങ്കി ധരിപ്പിച്ച്
അരപ്പട്ട മുറുക്കി, എന്നിട്ട് അവരെ തലക്കെട്ടു
ധരിപ്പിച്ചു. യഹോവയുടെ കല്പനയനുസരി
ച്ചാണ് മോശെ ഇതെല്ലാം ചെയ്തത്.
**14**അനന്തരം മോശെ പാപബലിയുടെ
കാളയെ കൊണ്ടുവന്നു. അഹരോനും പുത്ര
ന്മാരും തങ്ങളുടെ കൈകൾ കാളയുടെ തലയിൽ
വച്ചു. **15**അപ്പോൾ മോശെ കാളയെ അറുത്ത്
അതിന്റെ രക്തം ശേഖരിച്ചു. മോശെ തന്റെ
വിരൽ രക്തത്തിൽ മുക്കി യാഗപീഠത്തിന്റെ
എല്ലാ മൂലകളിലും തേച്ചു. അങ്ങനെ മോശെ
യാഗപീഠം ബലിക്കായി ഒരുക്കി. **16**കാളയുടെ
ആന്തരഭാഗങ്ങളിലെ മുഴുവൻ കൊഴുപ്പും
മോശെ എടുത്തു. രണ്ടു വൃക്കകളോടും അവ
യിലെ കൊഴുപ്പോടുംകൂടി മോശെ കരളിന്റെ

കൊഴുത്ത ഭാഗങ്ങളും എടുത്തു. അനന്തരം
മോശെ യാഗപീഠത്തിൽവച്ച് അതെല്ലാം ദഹി
പ്പിച്ചു. 17പക്ഷേ കാളയുടെ തോല്, ഇറച്ചി,
ചാണകം എന്നിവ പാളയത്തിനു പുറത്തേക്കു
കൊണ്ടുപോയി. പാളയത്തിനു പുറത്ത്
മോശെ അതെല്ലാം തീയിട്ടു. മോശെ ഈ ചെ
യ്തതെല്ലാം യഹോവയുടെ കല്പനയനുസരി
ച്ചായിരുന്നു.

18അനന്തരം മോശെ ഹോമയാഗത്തിനുള്ള
ആണാടിനെ കൊണ്ടുവന്നു. അഹരോനും പുത്ര
ന്മാരും തങ്ങളുടെ കൈകൾ അതിൻെറ തലയിൽ
വച്ചു. 19എന്നിട്ട് മോശെ ആടിനെ കൊന്നു.
രക്തമെടുത്ത് അവൻ യാഗപീഠത്തിൻെറ ചുറ്റും
തളിച്ചു. 20-21മോശെ ആടിനെ കഷണങ്ങളാക്കി
മുറിച്ചു. ആന്തരികഭാഗങ്ങളും കാലുകളും
മോശെ വെള്ളത്തിൽ കഴുകി. അനന്തരം മോശെ
ആടിനെ മുഴുവൻ യാഗപീഠത്തിൽവച്ചു ദഹി
പ്പിച്ചു. തലയും ഇറച്ചിക്കഷണങ്ങളും കൊഴുപ്പും
മോശെ ദഹിപ്പിച്ചു. അഗ്നിയിലൂടെ നടത്തിയ
ഹോമയാഗമായിരുന്നു അത്. അതിൻെറ ഗന്ധം
യഹോവയെ സന്തുഷ്ടനാക്കി.. യഹോവയുടെ
കല്പനയനുസരിച്ചായിരുന്നു മോശെ ഇതെല്ലാം
ചെയ്തത്.

22അതിനുശേഷം മോശെ അടുത്ത ആണാ
ടിനെ കൊണ്ടുവന്നു. അഹരോൻെറയും പുത്ര
ന്മാരുടെയും പൗരോഹിത്യാഭിഷേകത്തിനുള്ള
ആടായിരുന്നു അത്. അഹരോനും പുത്രന്മാരും
തങ്ങളുടെ കൈകൾ ആടിൻെറ തലയിൽ വച്ചു.
23അനന്തരം മോശെ ആടിനെ വധിച്ചു. അവൻ
കുറേ രക്തം അഹരോൻെറ വലതു ചെവിയുടെ
തുമ്പിലും വലതുകൈയുടെ തള്ളവിരലിലും
വലതു പാദത്തിലെ തള്ളവിരലിലും പുരട്ടി.
24എന്നിട്ട് മോശെ അഹരോൻെറ പുത്രന്മാരെ
യാഗപീഠത്തിനടുത്തേക്കു കൊണ്ടുവന്നു. കുറേ
രക്തമെടുത്ത് മോശെ അവരുടെ വലതു ചെവി
യുടെ അകത്തും വലതുകൈയുടെ തള്ളവിരലി
ലും വലതു പാദത്തിൻെറ തള്ളവിരലിലും
പുരട്ടി. എന്നിട്ട് മോശെ യാഗപീഠത്തിന്മേൽ
ചുറ്റിലും രക്തമൊഴിച്ചു. 25കൊഴുപ്പ്, തടിച്ച
വാല്, ആന്തരികഭാഗങ്ങളിലുള്ള കൊഴുപ്പ്, കര
ളിനെ മൂടുന്ന കൊഴുപ്പ്, രണ്ടു വൃക്കകളും അവ
യുടെ കൊഴുപ്പും വലതുകാല് എന്നിവ മോശെ
എടുത്തു. 26ഒരു കൂട നിറയെ പുളിപ്പിക്കാത്ത
അപ്പം എടുത്ത് യഹോവയുടെ മുമ്പിൽവച്ചു.
മോശെ അതിൽനിന്ന് ഒരപ്പവും എണ്ണ ചേർത്ത
ഒരപ്പവും പുളിപ്പിക്കാത്ത ഒരു അടയും എടുത്തു.
മോശെ അവയെല്ലാം കൊഴുപ്പിലും ആണാടി
ൻെറ വലതു തുടയിലും വച്ചു. 27അനന്തരം
മോശെ അതെല്ലാം അഹരോൻെറയും അവൻെറ
പുത്രന്മാരുടെയും കൈകളിൽ വച്ചുകൊടുത്തു.
മോശെ ആ കഷണങ്ങൾ എടുത്തുയർത്തി
യഹോവയ്ക്കു നീരാജനാർപ്പണബലിയായി
അർപ്പിച്ചു. 28പിന്നെ മോശെ അതെല്ലാം അഹ
രോൻെറയും അവൻെറ പുത്രന്മാരുടെയും കൈ
കളിൽ നിന്നെടുത്തു. അവൻ അവ ഹോമയാഗ
ത്തോടൊപ്പം യാഗപീഠത്തിന്മേൽവച്ചു ദഹി
പ്പിച്ചു. അഹരോനെയും പുത്രന്മാരെയും
പുരോഹിതരാക്കിക്കൊണ്ടുള്ള ബലിയാണത്.
അഗ്നിയിലൂടെ നടത്തിയ ഒരു വഴിപാട്. അതി
ൻെറ ഗന്ധം യഹോവയെ സന്തുഷ്ടനാക്കി.
29മോശെ ആണാടിൻെറ നെഞ്ചെടുത്ത് യഹോ
വയ്ക്കു മുമ്പിൽ നീരാജനാർപ്പണം ചെയ്തു.
പുരോഹിതരെ നിയമിക്കുന്നതിനു മോശെ
യ്ക്കുള്ള ആടിൻെറ പങ്കാണത്. യഹോവ
മോശെയോടു കല്പിച്ചതനുസരിച്ചായിരുന്നു
അത്.

30യാഗപീഠത്തിലിരുന്ന അഭിഷേകതൈല
വും കുറേ രക്തവും മോശെ എടുത്തു. അതിൽ
കുറേ മോശെ അഹരോൻെറമേലും അവൻെറ
വസ്ത്രങ്ങളിന്മേലും തളിച്ചു. അഹരോനോടൊ
ത്തുണ്ടായിരുന്ന പുത്രന്മാരുടെമേലും അവരുടെ
വസ്ത്രങ്ങളിന്മേലും മോശെ രക്തം തളിച്ചു.
അങ്ങനെ അഹരോനെയും അവൻെറ വസ്ത്ര
ങ്ങളെയും പുത്രന്മാരെയും അവരുടെ വസ്ത്രങ്ങ
ളെയും വിശുദ്ധമാക്കി.

31അനന്തരം മോശെ അഹരോനോടും പുത്ര
ന്മാരോടും പറഞ്ഞു, “നിങ്ങൾ എൻെറ കല്പന
കൾ ഓർക്കുന്നില്ലേ? ഞാൻ പറഞ്ഞു, ‘അഹ
രോനും പുത്രന്മാരും ഈ സാധനങ്ങൾ ഭക്ഷി
ക്കണം.’ അതിനാൽ ഈ അപ്പക്കൊട്ടയും പുരോ
ഹിതരെ തെരഞ്ഞെടുക്കുന്ന ചടങ്ങിൻെറ മാംസ
വും നിങ്ങളെടുക്കുക. സമ്മേളനക്കൂടാരത്തി
ൻെറ കവാടത്തിൽവച്ച് അവ വേവിക്കുക. അപ്പ
വും മാംസവും അവിടെവച്ച് ഭക്ഷിക്കുക. ഞാൻ
പറഞ്ഞതുപോലെ അതു ചെയ്യണം. 32മിച്ച
മായി മാംസമോ അപ്പമോ ഉണ്ടെങ്കിൽ അതു
ദഹിപ്പിച്ചു കളയുക. 33പുരോഹിതന്മാരെ തെര
ഞ്ഞെടുക്കുന്ന ചടങ്ങുകൾ ഏഴു ദിവസം നീണ്ടു
നിൽക്കും. അത്രയും ദിവസം കഴിയുന്നതുവരെ
നിങ്ങൾ സമ്മേളനക്കൂടാരത്തിൻെറ കവാടം
വിട്ടുപോകരുത്. 34ഇന്നു ചെയ്ത കാര്യങ്ങൾ
ചെയ്യാൻ യഹോവ കല്പിച്ചിരുന്നു. നിങ്ങളെ
ശുദ്ധരാക്കുവാനാണ് അവൻ ഇക്കാര്യങ്ങൾ കല്പി
ച്ചത്. 35ഏഴു ദിവസത്തേക്ക് രാത്രിയും പകലും
നിങ്ങൾ സമ്മേളനക്കൂടാരത്തിൻെറ കവാടത്തി
ങ്കൽ ഉണ്ടാവണം. യഹോവയുടെ കല്പനകൾ
അനുസരിക്കാതിരുന്നാൽ നിങ്ങൾ വധിക്കപ്പെ
ടും! ആ കല്പനകൾ യഹോവ എനിക്കു നൽകിയ
താണ്.” 36അങ്ങനെ അഹരോനും അവൻെറ
പുത്രന്മാരും യഹോവ മോശെയോടു കല്പിച്ച
കാര്യങ്ങളെല്ലാം ചെയ്തു.

## ദൈവം പുരോഹിതരെ സ്വീകരിക്കുന്നു

9 എട്ടാംദിവസം മോശെ അഹരോനെയും
പുത്രന്മാരെയും വിളിച്ചു. യിസ്രായേലിലെ
മൂപ്പന്മാരെയും അവൻ വിളിച്ചു. 2മോശെ അഹ
രോനോടു പറഞ്ഞു, “ഒരു കാളയെയും ഒരു
ആണാടിനെയും കൊണ്ടുവരിക. അവയ്ക്ക്
യാതൊരുവിധ കുറവും ഉണ്ടായിരിക്കരുത്. കാള
ഒരു പാപബലിയും ആട് ഹോമയാഗവും ആയി
രിക്കും. ആ മൃഗങ്ങളെ യഹോവയ്ക്കു സമർ
പ്പിക്കുക. 3യിസ്രായേൽജനതയോട് ഇങ്ങനെ
പറയുക, ‘പാപബലിക്കായി ഒരു ആൺ
കോലാടിനെ കൊണ്ടുവരിക. ഒരു കാളക്കുട്ടി
യെയും ഒരു കുഞ്ഞാടിനെയും ഹോമയാഗത്തി
നായി കൊണ്ടുവരിക. അവ ഒരു വയസ്സു തിക
ഞ്ഞതും യാതൊരു കുറവുമില്ലാത്തതുമായ മൃഗ
ങ്ങളായിരിക്കണം. 4ഒരു കാളയെയും ഒരു
ആണാടിനെയും സമാധാനബലിക്കായി കൊ
ണ്ടുവരിക. ആ മൃഗങ്ങളെയും എണ്ണ ചേർത്ത
ധാന്യബലിയെയും കൊണ്ടുവന്നു യഹോവ
യ്ക്കു സമർപ്പിക്കുക. എന്തുകൊണ്ടെന്നാൽ
ഇന്നു യഹോവ നിങ്ങൾക്കു പ്രത്യക്ഷപ്പെടും.’”
5അതിനാൽ ജനങ്ങൾ മുഴുവൻ സമ്മേളനക്കൂ
ടാരത്തിൽ വന്നു. മോശെ കല്പിച്ചതനുസരി
ച്ചുള്ള സാധനങ്ങളെല്ലാം അവർ കൊണ്ടുവന്നു.
എല്ലാവരും യഹോവയുടെ മുമ്പിൽ നിന്നു.

6മോശെ പറഞ്ഞു, “യഹോവ കല്പിച്ച ആ കാര്യ
ങ്ങൾ നിങ്ങൾ ചെയ്യണം. അപ്പോൾ യഹോവ
യുടെ മഹത്വം നിങ്ങൾക്കു പ്രത്യക്ഷപ്പെടും.”
7അനന്തരം മോശെ അഹരോനോട് ഇക്കാ
ര്യങ്ങൾ പറഞ്ഞു. “ചെന്ന് യഹോവ കല്പിച്ചത
നുസരിച്ചു പ്രവർത്തിക്കുക. യാഗപീഠത്തിലേ
ക്കുപോയി പാപബലിയും ഹോമയാഗവും
അർപ്പിക്കുക. നിന്നെയും ജനങ്ങളെയും ശുദ്ധരാ
ക്കുവാനുള്ള കാര്യങ്ങൾ ചെയ്യുക. ജനങ്ങളുടെ
ബലികളും എടുത്ത് അവരെ ശുദ്ധമാക്കുന്നതി
നുള്ള കാര്യങ്ങൾ ചെയ്യുക.”
8അതിനാൽ അഹരോൻ യാഗപീഠത്തിലേക്കു
പോയി. പാപബലിയ്ക്കുള്ള കാളയെ അവൻ
കൊന്നു. അതു അവനുവേണ്ടിയുള്ള പാപബ
ലിയായിരുന്നു. 9അനന്തരം അഹരോൻെറ പുത്ര
ന്മാർ അവൻെറ അടുത്തേക്കു രക്തം കൊണ്ടു
വന്നു. അഹരോൻ തൻെറ വിരൽ രക്തത്തിൽ
മുക്കി യാഗപീഠത്തിൻെറ കൊമ്പുകളിൽ
പുരട്ടി. എന്നിട്ട് അഹരോൻ രക്തം യാഗപീ
ഠത്തിൻെ ചുവട്ടിലും ഒഴിച്ചു. 10അഹരോൻ
കൊഴുപ്പ്, വൃക്കകൾ, കരളിൻെറ കൊഴുത്ത ഭാഗം
എന്നിവ പാപബലിമൃഗത്തിൽനിന്നും എടു
ത്തു. യഹോവ മോശെയോടു കല്പിച്ചതു പോ
ലെ അവൻ അതെല്ലാം യാഗപീഠത്തിൽ ഹോമി
ച്ചു. 11മാംസവും തോലും അഹരോൻ പാളയ
ത്തിനു പുറത്തുള്ള തീയിൽ ദഹിപ്പിച്ചു.
12പിന്നെ, ഹോമയാഗത്തിനുള്ള മൃഗത്തെ
അഹരോൻ കൊന്നു. മൃഗത്തെ കഷണങ്ങളാക്കി
മുറിച്ചു. അഹരോൻെറ പുത്രന്മാർ രക്തം അഹ
രോൻെറയടുത്തേക്കു കൊണ്ടുവന്നു. അഹ
രോൻ രക്തം യാഗപീഠത്തിനു ചുറ്റും തളിക്കു
കയും ചെയ്തു. 13അഹരോൻെറ പുത്രന്മാർ
ഹോമയാഗമൃഗത്തിൻെറ ഇറച്ചിക്കഷണങ്ങളും
തലയും അഹരോനു നൽകി. അപ്പോൾ അഹ
രോൻ അവയെ യാഗപീഠത്തിൽ ദഹിപ്പിച്ചു.
14ഹോമയാഗമൃഗത്തിൻെറ ആന്തരികഭാഗങ്ങളും
കാലുകളും അഹരോൻ വെള്ളത്തിൽ കഴുകി.
അവയേയും അവൻ യഗപീഠത്തിൽ ദഹി
പ്പിച്ചു.
15അനന്തരം അഹരോൻ ജനങ്ങളുടെ വഴി
പാടുകൾ കൊണ്ടുവന്നു. ജനങ്ങളുടെ പാപബ
ലിയുടെ കോലാടിനെ അവൻ കൊന്നു. മുമ്പ
ത്തെ പാപബലിയുടേതുപോലെ അവൻ
ആടിനെ അർപ്പിച്ചു. 16ഹോമയാഗമൃഗത്തെ
അഹരോൻ കൊണ്ടുവന്നു. അവൻ അതിനെ
യഹോവ കല്പിച്ചതുപോലെ അർപ്പിച്ചു. 17അഹ
രോൻ യാഗപീഠത്തിൽ ധാന്യബലിയും അർ
പ്പിച്ചു. അവൻ ഒരു കൈനിറയെ ധാന്യം വാരി
യെടുക്കുകയും അത് പ്രഭാതത്തിലെ പതിവു
ബലിക്കു പുറമേ യാഗപീഠത്തിൽ ദഹിപ്പിക്കു
കയും ചെയ്തു.
18അഹരോൻ ജനങ്ങൾക്കുവേണ്ടിയുള്ള സമാ
ധാനബലിയുടെ കാളയേയും ആണാടിനേയും
കൊല്ലുകയും അഹരോൻെറ പുത്രന്മാർ അതി
ൻെറ രക്തം അവൻെറയടുത്തു കൊണ്ടുവരി
കയും ചെയ്തു. ആ രക്തം അഹരോൻ യാഗ
പീഠത്തിനു ചുറ്റും തളിച്ചു. 19കാളയുടെയും
ആടിൻെറയും കൊഴുപ്പും അഹരോൻെറ പുത്ര
ന്മാർ കൊണ്ടുവന്നു. കൊഴുത്ത വാൽ, ആന്ത
രിക ഭാഗങ്ങളെ പൊതിയുന്ന കൊഴുപ്പ്, വൃക്ക
കൾ, കരളിൻെറ കൊഴുത്തഭാഗങ്ങൾ എന്നിവ
അവർ കൊണ്ടുവന്നു. 20അഹരോൻെറ പുത്ര
ന്മാർ ഈ കൊഴുത്ത ഭാഗങ്ങൾ കാളയുടെയും
ആണാടിൻെറയും നെഞ്ചിൽ വച്ചു. ആ കൊഴു
ത്ത ഭാഗങ്ങൾ അഹരോൻ യാഗപീഠത്തിൽ
വച്ചു ദഹിപ്പിച്ചു. 21മോശെ കല്പിച്ചതു പോലെ
അഹരോൻ നെഞ്ചുകളും വലതു തുടയും ഉയ
ർത്തി യഹോവയ്ക്കു മുമ്പിൽ നീരാജനാർ
പ്പണം നടത്തി.
22അനന്തരം അഹരോൻ ജനങ്ങളുടെ നേർക്ക്
തൻെറ കൈകളുയർത്തി അവരെ അനുഗ്ര
ഹിച്ചു. പാപബലിയും ഹോമബലിയും സമാ
ധാനബലിയും അർപ്പിച്ചതിനുശേഷം അവൻ
യാഗപീഠത്തിൽനിന്നും താഴേക്കിറങ്ങി വന്നു.
23മോശെയും അഹരോനും സമ്മേളനക്കൂടാര
ത്തിലേക്കു പോയി. അവർ പുറത്തുവന്ന് ജന
ങ്ങളെ അനുഗ്രഹിച്ചു. അനന്തരം യഹോവ
യുടെ മഹത്വം എല്ലാ ജനങ്ങൾക്കുമായി പ്രത്യ
ക്ഷപ്പെട്ടു. 24യഹോവയിൽനിന്നും വന്ന
അഗ്നി ഹോമയാഗവസ്തുക്കളെയും യാഗപീ
ഠത്തിലെ കൊഴുപ്പിനെയും ദഹിപ്പിച്ചു. എല്ലാ
വരും അതു കണ്ടുനിൽക്കേ അവർ ആർത്തു
വിളിക്കുകയും നിലത്തു നമിക്കുകയും ചെയ്തു.

### നാദാബിനെയും അബീഹൂവിനെയും ദൈവം നശിപ്പിക്കുന്നു

10 അനന്തരം അഹരോൻെറ പുത്രന്മാരായ
നാദാബും അബീഹൂവും പാപം ചെ
യ്തു. അവരിരുവരും ഓരോ ധൂപകലശം എടു
ത്തു. അവർ വ്യത്യസ്തമായ തീകൊണ്ട് ധൂപ
ങ്ങൾ കത്തിച്ചു. മോശെ ഉപയോഗിക്കാൻ കല്പി
ച്ച അഗ്നി അവർ ഉപയോഗിച്ചില്ല. 2അതി
നാൽ യഹോവയിൽനിന്നും വന്ന അഗ്നി
നാദാബിനെയും അബീഹൂവിനെയും നശിപ്പി
ച്ചു. അവർ യഹോവയ്ക്കു മുമ്പിൽവച്ച് മരണ
മടഞ്ഞു.
3മോശെ അഹരോനോടു പറഞ്ഞു, “യഹോ
വ പറയുന്നു, ‘എൻെറയടുത്തു വരുന്ന പുരോ
ഹിതന്മാർ എന്നെ ആദരിക്കണം! ഞാൻ അവ
ർക്ക് വിശുദ്ധനായിരിക്കുകയും സകല ജനത്തി
നും മുമ്പിൽ മഹത്വപ്പെടുകയും വേണം.’” അതി
നാൽ തൻെറ പുത്രന്മാർ മരണപ്പെടുന്നതിനെ
പ്പറ്റി അഹരോൻ ഒന്നും പറഞ്ഞില്ല.
4അഹരോൻെറ പിതൃവ്യനായ ഉസ്സീയേലിന്
രണ്ടു പുത്രന്മാരുണ്ടായിരുന്നു. മീശായേലും
എത്സാഫാനും. മോശെ ആ പുത്രന്മാരോടു
പറഞ്ഞു, “വിശുദ്ധസ്ഥലത്തിൻെറ മുൻഭാഗ
ത്തേക്കു പോകുക. നിങ്ങളുടെ പിതൃസഹോദര
പുത്രന്മാരുടെ മൃതദേഹങ്ങളുമെടുത്ത് പാളയ
ത്തിനു പുറത്തുപോകുക.”
5അതിനാൽ മീശായേലും എത്സാഫാനും
മോശെയെ അനുസരിച്ചു. അവർ നാദാബി
ൻെറയും അബീഹൂവിൻെറയും മൃതദേഹങ്ങൾ
പാളയത്തിനു പുറത്തേക്കു കൊണ്ടുപോയി.
മരിച്ചവർ തങ്ങളുടെ നെയ്ത വിശിഷ്ട അങ്കി
കളും ധരിച്ചിരുന്നു.
6അനന്തരം മോശെ, അഹരോനോടും തൻെറ
പുത്രന്മാരായ എലെയാസാരിനോടും ഈഥാമാ
രിനോടും പറഞ്ഞു, “നിങ്ങൾ ദു:ഖം പ്രകടിപ്പി
ക്കരുത്! നിങ്ങളുടെ വസ്ത്രങ്ങൾ വലിച്ചു കീറു
കയോ തലമുടി പിഴുതെടുക്കുകയോ ചെയ്യ
രുത്! നിങ്ങളുടെ ദു:ഖം പ്രകടിപ്പിക്കാതിരുന്നാൽ
നിങ്ങൾ കൊല്ലപ്പെടുകയില്ല. യഹോവ എല്ലാ
ജനങ്ങളോടും കോപിക്കുകയുമില്ല. മുഴുവൻ
യിസ്രായേലുകാരും നിങ്ങളുടെ ബന്ധുക്ക
ളാണ്-അവർ, യഹോവ നാദാബിനെയും
അബീഹൂവിനെയും ദഹിപ്പിച്ചതിൽ വ്യസ
നിച്ചു കൊള്ളട്ടെ. 7പക്ഷേ നിങ്ങൾ സമ്മേളന

ക്കൂടാരത്തിന്റെ കവാടം വിട്ടുപോകുക
പോലും ചെയ്യരുത്. നിങ്ങൾ അവിടം വിട്ടു
പോയാൽ നിങ്ങൾ മരിക്കും! എന്തെന്നോ?
യഹോവയുടെ അഭിഷേകതൈലം നിങ്ങളുടെ
മേൽ ഉണ്ട്." അതിനാൽ അഹരോനും എലെയാ
സാരും ഈഥാമാരും മോശെയെ അനുസരിച്ചു.
8അനന്തരം യഹോവ അഹരോനോടു പറ
ഞ്ഞു, 9"സമ്മേളനക്കൂടാരത്തിലേക്കു വരുമ്പോൾ
നീയോ നിന്റെ പുത്രന്മാരോ വീഞ്ഞോ മറ്റു
ലഹരിപാനീയങ്ങളോ കുടിക്കാൻ പാടില്ല.
അതൊക്കെ കുടിച്ചാൽ നിങ്ങൾ മരിക്കും! ഈ
നിയമം നിന്റെ തലമുറകളിലൂടെ നിലനിൽ
ക്കും. 10വിശുദ്ധവും അശുദ്ധവുമായ സാധന
ങ്ങൾ നിങ്ങൾ വ്യക്തമായി വേർതിരിച്ചു കാണ
ണം. ശുദ്ധവും അശുദ്ധവുമായ സാധനങ്ങളെ
യും നിങ്ങൾ വ്യക്തമായി വേർതിരിക്കണം.
11യഹോവ തന്റെ നിയമങ്ങൾ മോശെയ്ക്ക്
നൽകുകയും മോശെ ആ നിയമങ്ങൾ ജനങ്ങൾ
ക്കു നൽകുകയും ചെയ്തു. ഈ നിയമങ്ങളെപ്പ
റ്റിയെല്ലാം അഹരോൻ, നീ ജനങ്ങളെ പഠിപ്പി
ക്കണം."

12അഹരോന്റെ രണ്ടു പുത്രന്മാരായ എലെ
യാസാരും ഈഥാമാരും ജീവിച്ചിരിക്കുന്നുണ്ടാ
യിരുന്നു. മോശെ അഹരോനോടും അവന്റെ
രണ്ടു പുത്രന്മാരോടും സംസാരിച്ചു. മോശെ
പറഞ്ഞു, "അഗ്നിയിലൂടെ നടത്തിയ ധാന്യ
ബലിയുടെ കുറേ ബലികൾ അവശേഷിക്കു
ന്നുണ്ട്. അതു നിങ്ങൾ ഭക്ഷിക്കുക. പുളിപ്പു
ചേർക്കാതെ വേണം നിങ്ങളതു ഭക്ഷിക്കാൻ.
യാഗപീഠത്തിനരികിലിരുന്നു വേണം അതു
ഭക്ഷിക്കാൻ. എന്തെന്നാൽ അത് ഒരു വിശുദ്ധ
വഴിപാടാകുന്നു. 13അത് യഹോവയ്ക്കു അഗ്നി
യിലൂടെ അർപ്പിച്ച വഴിപാടിന്റെ ഭാഗമാണ്.
അതു നിനക്കും നിന്റെ പുത്രന്മാർക്കും അവ
കാശപ്പെട്ട ഭാഗമാണെന്ന് ഞാൻ നിങ്ങൾക്കു
നൽകിയ നിയമം പഠിപ്പിക്കുന്നു. പക്ഷേ
നിങ്ങൾ ഒരു വിശുദ്ധസ്ഥലത്തുവച്ചു വേണം
അതു ഭക്ഷിക്കാൻ.

14"നീരാജനാർപ്പണബലിയുടെ മൃഗത്തിന്റെ
നെഞ്ചും തുടയും നിനക്കും നിന്റെ പുത്ര
ന്മാർക്കും പുത്രിമാർക്കും അവകാശപ്പെട്ടതാണ്.
അതു നിങ്ങൾ ഒരു വിശുദ്ധസ്ഥലത്തുവച്ചല്ലെ
ങ്കിലും വൃത്തിയുള്ള ഒരിടത്തുവച്ചു തിന്നുക,
എന്തുകൊണ്ടെന്നാൽ അതു സമാധാനബലി
യിൽനിന്നുള്ളവയാണ്. യിസ്രായേൽജനത ആ
വഴിപാടുകൾ ദൈവത്തിനു സമർപ്പിച്ചു. ആളു
കൾ ആ മൃഗങ്ങളെ തിന്നുമെങ്കിലും അവയുടെ
നെഞ്ച് നിങ്ങൾക്കുള്ളതാണ്. 15അഗ്നിയിൽ
ഹോമിച്ചബലിയുടെ ഭാഗമെന്നനിലയിൽ ജന
ങ്ങൾ തങ്ങളുടെ മൃഗങ്ങളുടെ കൊഴുപ്പ് കൊണ്ടു
വരണം. സമാധാനബലിയുടെ മൃഗത്തിന്റെ
തുടയും നീരാജനാർപ്പണബലിയുടെ മൃഗത്തി
ന്റെ നെഞ്ചും നീ കൊണ്ടുവരിക. യഹോവ
യ്ക്കു മുമ്പിൽ നീരാജനബലിയായി അർപ്പിക്ക
പ്പെടുന്ന അത് വഴിപാടിൽ നിങ്ങൾക്കുള്ള പങ്കാ
യിരിക്കും. അതു നിനക്കും നിന്റെ കുട്ടികൾക്കും
അവകാശപ്പെട്ടതാണ്. യഹോവ പറഞ്ഞതു
പോലെ ബലിയുടെ ആ ഭാഗം എന്നും നിങ്ങ
ളുടെ വീതമായിരിക്കും."

16മോശെ പാപബലിയുടെ കോലാടിനെ
അന്വേഷിച്ചു. പക്ഷേ അത് ഹോമിക്കപ്പെട്ടുകഴി
ഞ്ഞിരുന്നു. മോശെയ്ക്കു അഹരോന്റെ പുത്ര
ന്മാരായ എലെയാസാരിനോടും ഈഥാമാരി
നോടും വളരെ കോപമുണ്ടായി. മോശെ പറ
ഞ്ഞു, 17"ആ മാംസം നിങ്ങൾക്ക് വിശുദ്ധ സ്ഥല
ത്തുവച്ചു തിന്നാനുള്ളതായിരുന്നു! അതു വളരെ
വിശുദ്ധമാണ്! നിങ്ങളെന്താണത് യഹോവ
യുടെ മുമ്പിൽവച്ച് ഭക്ഷിക്കാഞ്ഞത്? ജനങ്ങളെ
വിശുദ്ധീകരിക്കാൻ- അവരുടെ പാപം ഇല്ലായ്മ
ചെയ്യാനാണ് യഹോവ അതു നിങ്ങൾക്കു
നൽകിയത്. 18ആ കോലാടിന്റെ രക്തമാകട്ടെ
വിശുദ്ധസ്ഥലത്തേക്കു കൊണ്ടുവരികയുമുണ്ടാ
യില്ല. അതിനാൽ ഞാൻ കല്പിച്ചതനുസരിച്ച്
നിങ്ങൾ ആ മാംസം വിശുദ്ധമേഖലയിൽവച്ച്
ഭക്ഷിക്കണമായിരുന്നു!"

19പക്ഷേ അഹരോൻ മോശെയോടു പറഞ്ഞു,
"നോക്കൂ അവരിന്ന് അവരുടെ പാപബലിയും
ഹോമയാഗവും യഹോവയ്ക്കു മുമ്പിൽ
കൊണ്ടുവന്നു. പക്ഷേ എനിക്കിന്ന് എന്താണു
സംഭവിച്ചതെന്ന് നിനക്കറിയാം! ഞാനിന്ന്
പാപബലിയിൽനിന്നുള്ളതു ഭക്ഷിച്ചിരുന്നുവെ
ങ്കിൽ യഹോവ എന്നിൽ സന്തുഷ്ടനാകുമെന്നു
നീ കരുതുന്നുണ്ടോ? ഇല്ല!"
20അതു കേട്ട മോശെ അതംഗീകരിച്ചു.

### മാംസഭക്ഷണത്തിന്റെ നിയമങ്ങൾ

11 യഹോവ മോശെയോടും അഹരോനോ
ടും പറഞ്ഞു, 2"യിസ്രായേൽജനതയോടു
പറയുക: ഇനി പറയുന്ന മൃഗങ്ങളെ നിങ്ങൾക്കു
തിന്നാം: 3ഇരട്ട കുളമ്പുള്ളവയും അയവിറക്കുന്ന
വയുമായ മൃഗങ്ങളെ നിങ്ങൾക്കു ഭക്ഷിക്കാം.
4-6"ചില മൃഗങ്ങൾ അയവിറക്കുമെങ്കിലും
അവയ്ക്ക് ഇരട്ടകുളമ്പുണ്ടായിരിക്കുകയില്ല. ആ
മൃഗങ്ങളെ ഭക്ഷിക്കരുത്. ഒട്ടകം, കുഴിമുയൽ,
മുയൽ എന്നിവ ആ ഗണത്തിൽ പെട്ടവയാണ്.
അതി നാൽ അവ നിങ്ങൾക്ക് അശുദ്ധമാകുന്നു.
7മറ്റുചില മൃഗങ്ങൾക്കാവട്ടെ ഇരട്ടക്കുളമ്പുണ്ടാ
യിരിക്കും. പക്ഷേ അവ അയവിറക്കുകയില്ല.
അതിനാൽ അവയേയും തിന്നരുത്. പന്നി അങ്ങ
നെയുള്ള മൃഗമായതിനാൽ അത് നിങ്ങൾക്കു
ഭക്ഷണയോഗ്യമല്ല. 8ആ മൃഗങ്ങളുടെ മാംസം
നിങ്ങൾ ഭക്ഷിക്കരുത്! അവയുടെ മൃതശരീരങ്ങൾ
സ്പർ ശിക്കുവാൻ പാടില്ല! അവ നിങ്ങൾക്ക്
അശുദ്ധമാണ്.

### ജലജന്തുക്കളെ ഭക്ഷിക്കുന്നതിന്റെ നിയമങ്ങൾ

9"നദിയിലോ സമുദ്രത്തിലോ ജീവിക്കുന്ന
ഒരു ജീവിക്ക് ചിറകും ചെതുമ്പലും ഉണ്ടെങ്കിൽ
നിങ്ങൾക്കതിനെ തിന്നാം. 10-11എന്നാൽ കട
ലിലോ നദിയിലോ ജീവിക്കുന്ന ചിറകും ചെതു
മ്പലുമില്ലാത്ത ജീവിയെ നിങ്ങൾ ഭക്ഷിക്കരുത്.
അത്, നിങ്ങൾക്കു മ്ളേച്ഛമാണെന്നു യഹോവ
പറയുന്ന മൃഗങ്ങളിലൊന്നാണ്. അതിന്റെ ശവ
ത്തെ തൊടുകപോലുമരുത്! 12ചിറകും ചെതുമ്പ
ലുമില്ലാത്ത ഏതൊരു സമുദ്രജീവിയേയും ദൈ
വം മ്ളേച്ഛമെന്നു കല്പിച്ചതാണെന്ന് നിങ്ങൾ
കണക്കാക്കണം.

### തിന്നരുതാത്ത പക്ഷികൾ

13"ഇനി പറയുന്ന പക്ഷികൾ ദൈവത്താൽ
വെറുക്കപ്പെടുന്നതുപോലെ അവയെ തിന്നു
വാൻ കൊള്ളാത്തവയാണെന്ന് നിങ്ങളും കരു
തണം. കഴുകൻ, ചെമ്പരുന്ത്, കടൽറാഞ്ചൻ,
14പരുന്ത്, എല്ലാ ഇനം പ്രാപ്പിടിയൻ, 15എല്ലാ
യിനം കറുത്തപക്ഷികൾ, 16ഒട്ടകപ്പക്ഷി, പുള്ള്,
കടൽക്കാക്ക, എല്ലായിനം കപോതാരി, 17മൂങ്ങ,

നീർക്കാക്ക, ഞാറപ്പക്ഷി, **18**കുളക്കോഴി, പെരുങ്കൊക്ക്, വെള്ളക്കഴുകൻ, **19**ബകം, ക്രൗഞ്ചവർഗ്ഗത്തിൽപ്പെട്ട എല്ലാപക്ഷികളും ചകോതം, നരിച്ചീറ് എന്നിവ.

### പ്രാണികളെ തിന്നുന്നതിനുള്ള നിയമങ്ങൾ

**20**“ചിറകുകളുള്ളവയും നാലുകാലിൽ നടക്കുവാൻ കഴിയുന്നവയുമായ പ്രാണികൾ തിന്നാൻ കൊള്ളരുതാത്തവയാണെന്ന് യഹോവ പറയുന്നു. അത്തരം പ്രാണികളെ ഭക്ഷിക്കരുത്! **21**നിലത്തു ചാടിനടക്കാൻ പാകത്തിന് മുട്ടിന് മുകളിൽ സന്ധികൾ ഉള്ള കീടങ്ങളെ ഭക്ഷിക്കാം. **22**എല്ലായിനം വെട്ടുക്കിളികളെയും എല്ലായിനം വിട്ടിലുകളെയും ചീവിടുകളെയും തുള്ളൻവർഗ്ഗത്തിൽപ്പെട്ടവയെയും നിങ്ങൾക്കു ഭക്ഷിക്കാം.

**23**“പക്ഷേ നാലുകാലുകളും ചിറകുകളുമുള്ള മറ്റെല്ലാപ്രാണികളും തിന്നാൻ കൊള്ളരുതാത്തവയാണെന്ന് യഹോവ പറയുന്നു. **24**ആ കീടങ്ങൾ നിങ്ങളെ അശുദ്ധമാക്കിയേക്കാം. ഈ പ്രാണികളുടെ ശവത്തെ തൊടുന്നവൻ സായാഹ്നംവരെ അശുദ്ധനായിത്തീരും. **25**ആ പ്രാണികളുടെ ശവം കൈകൊണ്ടെടുക്കുന്നവൻ തന്റെ വസ്ത്രങ്ങൾ കഴുകണം. അയാൾ സായാഹ്നം വരെ അശുദ്ധനായിരിക്കും.

### മൃഗങ്ങളെക്കുറിച്ചു കൂടുതൽ നിയമങ്ങൾ

**26-27**“ചില മൃഗങ്ങളുടെ കുളമ്പ് പിളർന്നിരിക്കുമെങ്കിലും അതു രണ്ടായി തിരിഞ്ഞിരിക്കില്ല. ചില മൃഗങ്ങൾ അയവിറക്കാത്തതായിരിക്കാം. ചില മൃഗങ്ങൾ ഇരട്ടക്കുളമ്പില്ലാത്തവയും കാല്പത്തി ഊന്നി സഞ്ചരിക്കുന്നവയും ആയിരിക്കും. ആ മൃഗങ്ങൾ നിങ്ങൾക്ക് അശുദ്ധമാണ്. അവയെ സ്പർശിക്കുന്നവൻ സായാഹ്നം വരെ അശുദ്ധനാകും. **28**അവയുടെ ശവം എടുക്കുന്നവൻ തന്റെ വസ്ത്രം കഴുകണം. അയാൾ സായാഹ്നം വരെ അശുദ്ധനായിരിക്കും. ആ മൃഗങ്ങൾ നിങ്ങൾക്കു മ്ളേച്ഛരമാണ്.

### ഇഴജന്തുക്കളെപ്പറ്റിയുള്ള നിയമങ്ങൾ

**29**“അശുദ്ധമായ ഇഴജന്തുക്കളെപ്പറ്റി ഇനി പറയുന്നു: മരപ്പട്ടി, എലി, ഉടുമ്പും ആ വർഗ്ഗത്തിൽപ്പെട്ടവയും, **30**പല്ലി, അരണ, പെരുമ്പല്ലി, മൺപല്ലി, ഓന്ത് എന്നിവ. **31**ആ ഇഴജന്തുക്കൾ നിങ്ങൾക്കു അശുദ്ധമാണ്. അവയുടെ ശവം സ്പർശിക്കുന്നവൻ സായാഹ്നം വരെ അശുദ്ധനായിരിക്കും.

### അശുദ്ധമൃഗങ്ങളെപ്പറ്റിയുള്ള നിയമങ്ങൾ

**32**“അശുദ്ധമെന്നു കല്പിക്കപ്പെട്ട മൃഗങ്ങളിലേതെങ്കിലും എന്തിന്റെയെങ്കിലുംമേൽ ചത്തുവീണാൽ ആ സാധനം അശുദ്ധമാകും. തടിസാധനമോ വസ്ത്രമോ തോലോ ചാക്കോ ഏതെങ്കിലും പണിയായുധമോ ആയിക്കൊള്ളട്ടെ അത് വെള്ളത്തിൽ നന്നായി കഴുകണം. അതു സായാഹ്നം വരെ അശുദ്ധമായിരിക്കും. അനന്തരം അതു വീണ്ടും ശുദ്ധമായിത്തീരും. **33**അത്തരം അശുദ്ധമൃഗങ്ങളിലൊന്ന് ഒരു മൺപാത്രത്തിലേക്കു ചത്തുവീഴുന്നു എന്നുവരികിൽ ആ മൺപാത്രത്തിലുള്ളതെന്തും അശുദ്ധമായിത്തീരും. ആ പാത്രം പൊട്ടിച്ചുകളയണം. **34**അശുദ്ധമായ മൺപാത്രത്തിലെ വെള്ളം എന്തിന്റെയെങ്കിലുംമേൽ വീഴുകയാണെങ്കിൽ, ആ വസ്തു അശുദ്ധമായിത്തീരും. അശുദ്ധമായ മൺപാത്രത്തിലിരിക്കുന്ന ഏതു പാനീയവും അശുദ്ധമായിത്തീരും. **35**ചത്ത ഒരു അശുദ്ധമൃഗത്തിന്റെ ഏതെങ്കിലും ഭാഗം എന്തിന്റെയെങ്കിലുംമേൽ വീണാൽ ആ സാധനം അശുദ്ധമാകും. അതൊരു മണ്ണടുപ്പോ മൺവറചട്ടിയോ ആയിക്കൊള്ളട്ടെ അതു പൊട്ടിച്ചുകളയണം. അത് ഇനിയും ശുദ്ധമായിരിക്കില്ല. അവ എന്നും നിങ്ങൾക്ക് അശുദ്ധമായിരിക്കും.

**36**“നീരുറവകളും കിണറുകളും ശുദ്ധമായിരിക്കും. പക്ഷേ ഏതെങ്കിലും അശുദ്ധമൃഗങ്ങളുടെ ശവം തൊടുന്ന ഏതൊരാളും അശുദ്ധനായിത്തീരും. **37**ചത്ത അത്തരം മൃഗങ്ങളുടെ ഏതെങ്കിലും ഭാഗം വിതയ്ക്കാനുള്ള വിത്തിൽ വീഴുകയാണെങ്കിൽ ആ വിത്ത് ശുദ്ധമായിത്തന്നെയിരിക്കും. **38**പക്ഷേ നിങ്ങൾ ആ വിത്തിനുമേൽ വെള്ളമൊഴിക്കുകയും അത്തരം ചത്തമൃഗങ്ങളുടെ ഏതെങ്കിലും ഭാഗം ആ വിത്തിന്റെമേൽ വീഴുകയും ചെയ്താൽ ആ വിത്തുകൾ അശുദ്ധമാണ്.

**39**“നിങ്ങൾ ആഹാരത്തിന് ഉപയോഗിക്കുന്ന ഒരു മൃഗം ചത്താൽ, അതിനെ സ്പർശിക്കുന്നവൻ സായാഹ്നം വരെ അശുദ്ധനായിരിക്കും. **40**ആ ചത്ത മൃഗത്തിന്റെ മാംസം കഴിക്കുന്നവൻ തന്റെ വസ്ത്രങ്ങൾ കഴുകണം. സായാഹ്നം വരെ അയാൾ അശുദ്ധനായിരിക്കും. ആ ചത്ത മൃഗത്തിന്റെ ശവം എടുക്കുന്നവൻ തന്റെ വസ്ത്രങ്ങൾ കഴുകണം. അവനും സായാഹ്നം വരെ അശുദ്ധനായിരിക്കും.

**41**“ഭൂമിയിൽ ഇഴഞ്ഞു നടക്കുന്ന ജന്തുവിനെ നിങ്ങൾ തിന്നരുതെന്നു യഹോവ പറഞ്ഞിട്ടുണ്ട്. നിങ്ങളതിനെ തിന്നരുത്. **42**ഉദരംകൊണ്ട് ഇഴയുന്ന പല്ലികളെയോ അനേകം കാലുകളുള്ളവയെയോ നാലുകാലിൽ നടക്കുന്നവയെയോ തിന്നരുത്. ആ മൃഗങ്ങളെ തിന്നരുത്! **43**ആ ജന്തുക്കൾമൂലം നിങ്ങൾ മലിനപ്പെടാൻ ഇടയാകരുത്. നിങ്ങൾ അശുദ്ധരാകരുത്! **44**എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ദൈവമായ യഹോവ ഞാനാകുന്നു! ഞാൻ വിശുദ്ധനാകയാൽ നിങ്ങളും വിശുദ്ധരായിരിക്കുക! അത്തരം ഇഴജന്തുക്കൾ മൂലം നിങ്ങൾ അശുദ്ധരാകാതിരിക്കുക! **45**നിങ്ങളെ ഞാൻ ഈജിപ്തിൽനിന്നും കൊണ്ടുവന്നു. നിങ്ങൾ എന്റെ വിശുദ്ധജനതയും ഞാൻ നിങ്ങളുടെ ദൈവവും ആയിരിക്കുന്നതിനാണ് ഞാനതു ചെയ്തത്. ഞാൻ വിശുദ്ധനാകുന്നു, അതിനാൽ നിങ്ങളും വിശുദ്ധരായിരിക്കുക!”

**46**വളർത്തുമൃഗങ്ങൾ, പക്ഷികൾ, ഭൂമിയിലെ മറ്റു മൃഗങ്ങൾ എന്നിവയെ സംബന്ധിച്ചുള്ള നിയമങ്ങളാണത്. കടലിലെ ജീവികളെയും ഭൂമിയിലെ ഇഴജന്തുക്കളെയും ഒക്കെ സംബന്ധിച്ചുള്ള നിയമങ്ങളാണത്. **47**ജനങ്ങൾക്കു ശുദ്ധമൃഗങ്ങളെയും അശുദ്ധമൃഗങ്ങളെയും വേർതിരിച്ചറിയാനുള്ള ഉപദേശങ്ങളാണിവ. അങ്ങനെ ഏതു മൃഗത്തെ തിന്നാം ഏതു മൃഗത്തെ തിന്നരുത് എന്നു ജനങ്ങൾക്ക് അറിയാൻ കഴിയും.

### പുതിയ അമ്മമാർക്കുള്ള നിയമങ്ങൾ

**12** യഹോവ മോശെയോടു പറഞ്ഞു, **2**“യിസ്രായേൽജനതയോട് ഇങ്ങനെ പറയുക: ‘ഒരു സ്ത്രീ ഒരു ആൺകുട്ടിക്കു ജന്മം നൽകിയാൽ അവൾ ഏഴു ദിവസത്തേക്ക് അശുദ്ധയായിരിക്കും. അതു അവൾ മാസംതോറും തീണ്ടാരിയാകുമ്പോഴത്തേതുപോലുള്ള അശുദ്ധിയായിരിക്കും. **3**എട്ടാംദിവസം കുട്ടിയെ പരി

ച്ഛേദനം ചെയ്യണം. 4പിന്നെ മുപ്പത്തിമൂന്നു ദിവസത്തേക്ക് അവൾ രക്തശുദ്ധീകരണവ്രതം ആചരിക്കണം. ശുദ്ധമായ യാതൊന്നിനേയും അവൾ സ്പർശിക്കുവാൻ പാടില്ല. അവൾ ശുദ്ധയാകുംവരെ വിശുദ്ധസ്ഥലത്തു പ്രവേശിക്കുവാൻ പാടില്ല. 5പക്ഷേ അവൾ ഒരു പെൺകുട്ടിക്കാണു ജന്മമരുളുന്നതെങ്കിൽ, അമ്മ രണ്ടാഴ്ചക്കാലത്തേക്ക് ഋതുവായിരിക്കുമ്പോളെന്നപോലെ അശുദ്ധയായിരിക്കും. അവളുടെ സ്രാവത്തിൽ നിന്നും ശുദ്ധീകരിക്കപ്പെടുവാൻ അറുപത്താറു ദിവസം അവൾ കാത്തിരിക്കണം.

6“ശുദ്ധിവ്രതകാലം കഴിയുമ്പോൾ ആൺകുട്ടിയേയോ പെൺകുട്ടിയേയോ പ്രസവിച്ച അമ്മ സമ്മേളനക്കൂടാരത്തിൽ വിശുദ്ധബലി അർപ്പിക്കണം. സമ്മേളനക്കൂടാരത്തിൻെറ കവാടത്തിൽവച്ച് അവൾ ആ ബലി പുരോഹിതനു നൽകണം. ഒരു വയസ്സായ ഒരു ആട്ടിൻകുട്ടിയെ അവൾ ഹോമയാഗത്തിനായി കൊണ്ടുവരണം. ഒരു ചെങ്ങാലിയെയോ പ്രാവിൻകുഞ്ഞിനെയോ പാപബലിക്കായും കൊണ്ടുവരണം. 7/8അവൾക്ക് ആട്ടിൻകുട്ടിയെ താങ്ങാനാവുകയില്ലെങ്കിൽ രണ്ടു ചെങ്ങാലികളെയോ രണ്ടു പ്രാവിൻകുഞ്ഞുങ്ങളെയോ കൊണ്ടുവന്നാൽ മതി. ഒരു പക്ഷി ഹോമയാഗത്തിനും മറ്റേ പക്ഷി പാപബലിക്കും. പുരോഹിതൻ അവയെ യഹോവയ്ക്കു മുമ്പിൽ ബലിയർപ്പിക്കണം. അങ്ങനെ പുരോഹിതൻ അവളെ വിശുദ്ധയാക്കും. അപ്പോൾ അവൾ തനിക്കു നഷ്ടപ്പെട്ട രക്തത്തിൽനിന്നും ശുദ്ധയാകും. ഒരു ആൺകുഞ്ഞിനെയോ പെൺകുഞ്ഞിനെയോ പ്രസവിക്കുന്ന സ്ത്രീയെ സംബന്ധിക്കുന്ന നിയമമാണത്.”

## ത്വക്‌രോഗത്തെപ്പറ്റിയുള്ള നിയമങ്ങൾ

13 യഹോവ മോശെയോടും അഹരോനോടും പറഞ്ഞു, 2“ഒരാളുടെ ശരീരത്തിലെ ത്വക്കിൽ ഒരു നീർക്കെട്ടോ ഒരു പൊട്ടോ ചൊറിയോ ഉണ്ടായെന്നു വരാം. അതൊരു കുഷ്ഠരോഗലക്ഷണമായി മാറുമ്പോൾ അയാളെ പുരോഹിതനായ അഹരോൻെറയോ അഹരോൻെറ പുരോഹിതന്മാരായ പുത്രന്മാരുടെയോ അടുത്തേക്കു കൊണ്ടുവരണം. 3രോഗിയുടെ ത്വക്കിലെ മുറിവിലേക്കു പുരോഹിതൻ നോക്കണം. അവിടത്തെ രോമം നരച്ചിട്ടുണ്ടെങ്കിൽ, വ്രണം അയാളുടെ ത്വക്കിനേക്കാൾ ആഴത്തിലാണെങ്കിൽ അതു കുഷ്ഠരോഗമാണ്. രോഗിയെ പരിശോധിച്ചതിനുശേഷം പുരോഹിതൻ ആ രോഗി അശുദ്ധനാണെന്നു പ്രഖ്യാപിക്കണം.

4“ചിലപ്പോൾ ഒരാളുടെ തൊലിയിൽ വെളുത്തപാട് ഉണ്ടായെന്നുവരാം. എന്നാൽ ആ പാട് തൊലിയേക്കാൾ കുഴിഞ്ഞതല്ലാതിരിക്കുകയും പാടിലെ രോമം നരച്ചതല്ലാതെയുമിരിക്കുകയാണെങ്കിൽ പുരോഹിതൻ അയാളെ മറ്റുള്ളവരിൽനിന്നും ഏഴു ദിവസം അകറ്റി നിർത്തണം. 5ഏഴാംദിവസം, പുരോഹിതൻ അയാളെ പരിശോധിക്കണം. വ്രണം മാറിയിട്ടില്ലെന്നും തൊലിയിൽ വ്യാപിച്ചിട്ടില്ലെന്നും കണ്ടാൽ അയാളെ ഏഴു ദിവസംകൂടി അകറ്റി നിർത്തണം. 6ഏഴു ദിവസങ്ങൾക്കുശേഷം പുരോഹിതൻ അയാളെ വീണ്ടും പരിശോധിക്കണം. വ്രണം മങ്ങിയിട്ടുണ്ടെങ്കിൽ, തൊലിയിൽ വ്യാപിക്കാതിരുന്നിട്ടുണ്ടെങ്കിൽ, അയാൾ ശുദ്ധനാണെന്ന് പുരോഹിതൻ പ്രഖ്യാപിക്കണം. വ്രണം വെറും ചൊറിയായിരിക്കാം. അയാൾ തൻെറ വസ്ത്രങ്ങൾ കഴുകി വീണ്ടും ശുദ്ധനാകണം.

7“പക്ഷേ, അയാൾ, ശുദ്ധനായെന്നു പുരോഹിതൻ സാക്ഷ്യപ്പെടുത്തിയതിനുശേഷം ചൊറി കൂടുതൽ സ്ഥലത്തേക്കു വ്യാപിച്ചാൽ അയാൾ വീണ്ടും പുരോഹിതനെ സമീപിക്കണം. 8പുരോഹിതൻ അയാളെ പരിശോധിക്കണം. ചൊറി ത്വക്കിൽ വ്യാപിച്ചിട്ടുണ്ടെങ്കിൽ അയാൾ അശുദ്ധനെന്ന് പുരോഹിതൻ പ്രഖ്യാപിക്കണം. അത് കുഷ്ഠരോഗമാണ്.

9“ഒരാൾക്ക് കുഷ്ഠരോഗമുണ്ടായാൽ അയാളെ പുരോഹിതൻെറ മുമ്പിൽ കൊണ്ടുവരണം. 10പുരോഹിതൻ അയാളെ പരിശോധിക്കണം. തൊലിയിൽ വെളുപ്പുനിറത്തിൽ നീർക്കെട്ടും ആ ഭാഗത്തെ രോമങ്ങൾ നരച്ചും നീർക്കെട്ടിൽ പച്ചമാംസവും കണ്ടാൽ 11അയാളുടെ തൊലിയിൽ കുറേക്കാലമായി തുടർന്നുവരുന്ന കുഷ്ഠരോഗമാണത്. അയാൾ അശുദ്ധനാണെന്ന് പുരോഹിതൻ പ്രഖ്യാപിക്കണം. പുരോഹിതൻ അയാളെ കുറച്ചുകാലത്തേക്ക് മറ്റുള്ളവരിൽ നിന്നും മാറ്റിപാർപ്പിക്കേണ്ടതില്ല. എന്തെന്നാൽ അയാൾ അശുദ്ധനാണെന്ന് പുരോഹിതന് നിശ്ചയമായിക്കഴിഞ്ഞു.

12“ചിലപ്പോൾ ഒരു ത്വക്‌രോഗം ഒരാളുടെ ശരീരമാകെ വ്യാപിക്കാനിടയുണ്ട്. ആ രോഗം അയാളിൽ ആപാദചൂഢം വ്യാപിച്ചെന്നു വരാം. പുരോഹിതൻ അയാളുടെ ദേഹമാസകലം പരിശോധിക്കണം. 13ത്വക്‌രോഗം ശരീരം മുഴുവൻ ബാധിച്ചിട്ടുണ്ടെന്നും അയാളുടെ ത്വക്കിനെ മുഴുവൻ അത് വെളുത്തതാക്കിയെന്നും മനസ്സിലാക്കിയാൽ പുരോഹിതൻ അയാളെ ശുദ്ധനാണെന്നു പ്രഖ്യാപിക്കണം. 14പക്ഷേ അയാൾക്കു പച്ചമാംസം തുറിച്ചുനിൽക്കുന്ന ത്വക്കാണുള്ളതെങ്കിൽ അയാൾ ശുദ്ധനല്ല. 15പച്ചമാംസം തള്ളിനിൽക്കുന്നതു കണ്ടാൽ അയാൾ അശുദ്ധനെന്നു പുരോഹിതൻ പ്രഖ്യാപിക്കണം. പച്ചമാംസം അശുദ്ധമാണ്. അതു കുഷ്ഠരോഗം തന്നെ.

16“പച്ചമാംസം നിറം മാറി വെളുത്ത തൊലിയാകുന്നുവെങ്കിൽ അയാൾ പുരോഹിതൻെറയടുത്തേക്കു വരണം. 17പുരോഹിതൻ അയാളെ പരിശോധിക്കണം. രോഗബാധ വെളുപ്പുനിറം ആവുകയുണ്ടായിട്ടുണ്ടെങ്കിൽ രോഗം ബാധിച്ചവൻ ശുദ്ധനായി. അയാൾ ശുദ്ധനാണ്.

18“ഒരാളുടെ തൊലിയിൽ ഒരു പരുവന്നു കരിഞ്ഞെന്നിരിക്കട്ടെ. 19ആ പരു ഒരു വെളുത്ത നീർക്കെട്ടോ ചെമപ്പുകലർന്ന വെള്ളപ്പാണ്ടോ ആയെന്നു വന്നാൽ അയാൾ ആ പാണ്ട് പുരോഹിതനെ കാണിക്കണം. 20പുരോഹിതൻ അതു പരിശോധിക്കണം. നീർക്കെട്ട് തൊലിയിൽ നിന്നും കുഴിഞ്ഞുള്ളതും അതിലെ രോമങ്ങൾ വെളുത്തതാകുകയും ചെയ്താൽ അയാൾ അശുദ്ധനെന്ന് പുരോഹിതൻ പ്രഖ്യാപിക്കണം. അത് പരുവിൽനിന്നും ഉണ്ടായ കുഷ്ഠമാണ്. 21പുരോഹിതൻ പാടു പരിശോധിക്കുമ്പോൾ അതിലെ രോമം വെളുത്തതല്ലാതിരിക്കുകയും, അത് തൊലിയേക്കാൾ കുഴിഞ്ഞതല്ലാതിരിക്കുകയും, പക്ഷേ മങ്ങിയതായിരിക്കുകയും ആയാൽ അയാളെ പുരോഹിതൻ ഏഴു ദിവസത്തേക്കു മാറ്റിത്താമസിപ്പിക്കണം. 22പാട് ത്വക്കിൽ വ്യാപിക്കുകയാണെങ്കിൽ, അയാൾ അശുദ്ധനാണെന്ന് പുരോഹിതൻ പ്രഖ്യാപിക്കണം. അതൊരു രോഗമാണ്. 23പക്ഷേ പാട് അതിൻെറ സ്ഥാന

ത്തു തുടരുകയും വ്യാപിക്കാതിരിക്കുകയും
ചെയ്യുന്നുവെങ്കിൽ അത് പഴയ ചൊറിയുടെ
പാടായിരിക്കും. പുരോഹിതൻ അയാളെ ശുദ്ധ
നെന്നു പ്രഖ്യാപിക്കണം.

**24-25**"ഒരാളുടെ തൊലിയിൽ ഒരു പൊള്ളലു
ണ്ടായെന്നു വരാം. ആ ഭാഗത്തെ മാംസം ചെമ
പ്പുകലർന്ന വെള്ളനിറമോ വെറും വെള്ളനിറ
മോ ആയിത്തീരുന്നുവെങ്കിൽ പുരോഹിതൻ
അതു പരിശോധിക്കണം. ആ വെളുത്തപാട്
ത്വക്കിനേക്കാൾ ആഴത്തിലുള്ളതും അതിലെ
രോമങ്ങൾ നരച്ചതുമാണെങ്കിൽ അതു കുഷ്ഠ
മാണ്. പൊള്ളലിൽ കുഷ്ഠം പൊട്ടിയിരിക്കുന്നു.
അയാൾ അശുദ്ധനാണെന്ന് പുരോഹിതൻ
പ്രഖ്യാപിക്കണം. അതൊരു കുഷ്ഠരോഗമാണ്.
**26**പുരോഹിതൻ പാടു പരിശോധിക്കുമ്പോൾ
അതിൽ വെളുത്ത രോമം കാണാതിരിക്കുകയും
പാട് ത്വക്കിനേക്കാൾ കുഴിഞ്ഞതല്ലാതായിരിക്കു
കയും പക്ഷേ ഏറെക്കുറെ മങ്ങിയിരിക്കുകയും
ചെയ്താൽ പുരോഹിതൻ അയാളെ ഏഴു ദിവ
സത്തേക്കു മാറ്റിപ്പാർപ്പിക്കണം. **27**ഏഴാം ദിവസം
പുരോഹിതൻ വീണ്ടും അയാളെ പരിശോധി
ക്കണം. പാട് ത്വക്കിൽ വ്യാപിക്കുകയാണെങ്കിൽ
അയാൾ അശുദ്ധനാണെന്ന് പുരോഹിതൻ
പ്രഖ്യാപിക്കണം. അത് കുഷ്ഠരോഗമായിരി
ക്കും.

**28**പക്ഷേ പാട് ത്വക്കിൽ വ്യാപിക്കാതിരി
ക്കുകയും മങ്ങുകയും ചെയ്തിട്ടുണ്ടെങ്കിൽ അതു
പൊള്ളലിന്റെ നീർക്കെട്ടാണ്. അയാൾ ശുദ്ധ
നാണെന്ന് പുരോഹിതൻ പ്രഖ്യാപിക്കണം.
അതു പൊള്ളലിന്റെ പാടുമാത്രമാണ്.

**29**"ഒരാളുടെ തലയോട്ടിയിലോ താടിയിലോ
ഒരു രോഗമുണ്ടായെന്നു വരാം. **30**പുരോഹിതൻ
ആ രോഗം പരിശോധിക്കണം. അത് ത്വക്കിൽ
കുഴിഞ്ഞതും അതിനുചുറ്റുമുള്ള രോമം നേർ
ത്തതും മഞ്ഞയാവുകയും ചെയ്തിട്ടുണ്ടെങ്കിൽ
അയാൾ അശുദ്ധനാണെന്ന് പുരോഹിതൻ
പ്രഖ്യാപിക്കണം. അത് കടുപ്പമേറിയ ഒരു ത്വക്
രോഗമാണ്. **31**രോഗം തൊലിയിൽ ആഴ്ന്നിറ
ങ്ങാതിരിക്കുകയും അതിൽ കറുത്ത രോമം ഇല്ലാ
തിരിക്കുകയും ചെയ്താൽ പുരോഹിതൻ അയാ
ളെ ഏഴു ദിവസത്തേക്കു മാറ്റിത്താമസിപ്പി
ക്കണം. **32**ഏഴാംദിവസം പുരോഹിതൻ അതു
വീണ്ടും പരിശോധിക്കണം. രോഗം വ്യാപിക്കാ
തിരിക്കുകയും മഞ്ഞരോമങ്ങൾ അതിലില്ലാതി
രിക്കുകയും രോഗം ത്വക്കിൽ ആഴത്തിലിറങ്ങാ
തിരിക്കുകയും ചെയ്യുന്നുവെങ്കിൽ **33**അയാൾ
ക്ഷൗരം ചെയ്യണം. പക്ഷേ അയാൾ തന്റെ
ചിരങ്ങിൽ ക്ഷൗരം ചെയ്യരുത്. പുരോഹിതൻ
അയാളെ ഏഴു ദിവസത്തേക്കുകൂടി മാറ്റിത്താ
മസിപ്പിക്കണം. **34**ഏഴാംദിവസം പുരോഹിതൻ
ചിരങ്ങ് പരിശോധിക്കണം. അത് വ്യാപിക്കാ
തിരിക്കുകയും ത്വക്കിൽ ആഴത്തിലിറങ്ങാതിരി
ക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ അയാൾ ശുദ്ധ
നാണെന്ന് പുരോഹിതൻ പ്രഖ്യാപിക്കണം.
അയാൾ തന്റെ വസ്ത്രങ്ങൾ കഴുകി ശുദ്ധനാ
കണം.

**35**പക്ഷേ അയാൾ ശുദ്ധനായതിനുശേഷം
രോഗം ത്വക്കിൽ വ്യാപിക്കുകയാണെങ്കിൽ,
**36**പുരോഹിതൻ അയാളെ വീണ്ടും പരിശോധി
ക്കണം. രോഗം തൊലിയിൽ വ്യാപിച്ചിട്ടുണ്ടെ
ങ്കിൽ പുരോഹിതൻ മഞ്ഞരോമം അന്വേഷിക്കേ
ണ്ടതില്ല. ആ മനുഷ്യൻ അശുദ്ധൻ തന്നെ.
**37**പക്ഷേ രോഗം നിയന്ത്രിതമായിട്ടുണ്ടെന്നും
കറുത്തരോമം അതിൽ കിളിർക്കുന്നുണ്ടെന്നും
കണ്ടാൽ രോഗം ഭേദമായി എന്നു കരുതണം.
അയാൾ ശുദ്ധനുമാണ്. അത് പുരോഹിതൻ
പ്രഖ്യാപിക്കണം.

**38**"ഒരാളുടെ ത്വക്കിൽ വെളുത്ത പാടുകൾ
കണ്ടാൽ, **39**പാട് ത്വക്കിൽ വ്യാപിച്ചിട്ടുണ്ടെ
ങ്കിൽ, മഞ്ഞരോമം പുരോഹിതൻ അന്വേഷി
ക്കേണ്ടതില്ല. കാരണം അതു നിരുപദ്രവകരമായ
ചുണങ്ങാണ്. ആ മനുഷ്യൻ ശുദ്ധനുമാണ്.

**40**"ഒരാളുടെ തലയിലെ മുടി കൊഴിഞ്ഞു
പോയെന്നുവരാം. അതു വെറും കഷണ്ടിയാണ്.
അതിനാൽ അയാൾ ശുദ്ധനുമാണ്. **41**തലയുടെ
വശങ്ങളിലെ മുടിയാണ് കൊഴിയുന്നതെങ്കിൽ
അയാളും ശുദ്ധനാണ്. അതും ഒരുതരം കഷണ്ടി
തന്നെ. **42**പക്ഷേ തലയോട്ടിയിൽ ചുവപ്പു
കലർന്ന വെള്ളപ്പാണ്ടു കണ്ടാൽ അതൊരു ത്വക്
രോഗമാണ്. **43**ഒരു പുരോഹിതൻ അയാളെ പരി
ശോധിക്കണം. ചിരങ്ങിലെ നീർക്കെട്ട് ചുവപ്പു
കലർന്ന വെളുപ്പുനിറമായി കുഷ്ഠംപോലെ
കാണപ്പെടുകയാണെങ്കിൽ, **44**അയാൾ കുഷ്ഠ
രോഗിയും അശുദ്ധനുമാണ്. അക്കാര്യം പുരോ
ഹിതൻ പ്രഖ്യാപിക്കണം.

**45**"ഒരാൾക്കു കുഷ്ഠമുണ്ടെങ്കിൽ അയാൾ ജന
ങ്ങൾക്കു മുന്നറിയിപ്പു നൽകിയിരിക്കണം.
അയാൾ 'അശുദ്ധൻ, അശുദ്ധൻ!' എന്നു വിളിച്ചു
കൂകണം. അയാളുടെ വസ്ത്രങ്ങൾ കീറിയിരി
ക്കണം. തലമുടി അയാൾ പറത്തിയിടണം.
അയാൾ തന്റെ വായ്പൊത്തിയിരിക്കുകയും
വേണം. **46**രോഗമുള്ളിടത്തോളം കാലം അയാൾ
അശുദ്ധനായിരിക്കും. അശുദ്ധനായ അയാൾ ഒറ്റ
യ്ക്ക് ജീവിക്കണം. അയാളുടെ വീട് പാളയ
ത്തിനു പുറത്തായിരിക്കണം.

**47-48**"ചില വസ്ത്രങ്ങളിൽ പൂപ്പൽപിടിച്ചേ
ക്കാം. ആ വസ്ത്രം ലിനനോ കമ്പിളിയോ
ആകട്ടെ. അത് ഊടും പാവും നെയ്തതാകട്ടെ.
അഥവാ പൂപ്പൽ പിടിച്ചത് ഒരു കഷണം
തോലിലോ തോലുകൊണ്ടുണ്ടാക്കിയ വസ്തു
ക്കളിലോ ആയിരിക്കാം. **49**പൂപ്പൽ പച്ചയോ
ചുവപ്പോ നിറത്തിലാകട്ടെ, അതു പുരോഹി
തനെ കാണിക്കണം. **50**പുരോഹിതൻ പൂപ്പൽ
പരിശോധിക്കണം. അയാൾ അത് ഏഴു ദിവസ
ത്തേക്കു ഒരു പ്രത്യേകസ്ഥലത്ത് മാറ്റിവ
യ്ക്കണം. **51-52**ഏഴാം ദിവസം പുരോഹിതൻ
പൂപ്പൽ പരിശോധിക്കണം. തോലിന്മേലാണോ
വസ്ത്രത്തിന്മേലാണോ പൂപ്പൽ എന്നതു
പ്രശ്നമല്ല. വസ്ത്രം നെയ്തതോ തുന്നിയതോ
എന്നതും പ്രശ്നമല്ല. തോൽ എന്തിനുപയോഗി
ക്കുന്നു എന്നും നോക്കേണ്ടതില്ല. പൂപ്പൽ പരന്നി
ട്ടുണ്ടെങ്കിൽ, വസ്ത്രവും തോലും അശുദ്ധമാണ്.
ബാധ അശുദ്ധമാണ്. പുരോഹിതൻ അങ്ങനെ
യുള്ള വസ്ത്രവും തോലും കത്തിക്കണം.

**53**"പൂപ്പൽ വ്യാപിച്ചിട്ടില്ലെന്നു പുരോഹി
തൻ കണ്ടെത്തിയാൽ ആ വസ്ത്രമോ തോലോ
കഴുകിയാൽ മതി. അതു വസ്ത്രമാണോ തോലാ
ണോ എന്നും നെയ്തതോ തുന്നിയതോ എന്നും
നോക്കേണ്ടാ. അതു കഴുകിയിരിക്കണം. **54**തുണി
യും തോലും കഴുകാൻ പുരോഹിതൻ ജനങ്ങ
ളോടു കല്പിക്കണം. അനന്തരം ആ വസ്ത്രം
ഏഴു ദിവസത്തേക്കുകൂടി മാറ്റിവയ്ക്കണം. **55**ആ
സമയത്തിനുശേഷം പുരോഹിതൻ വീണ്ടും
പരിശോധിക്കണം. പൂപ്പൽ അപ്പോഴും അങ്ങ
നെ തന്നെ നിലനിൽക്കുന്നുവെങ്കിൽ ആ
വസ്തു അശുദ്ധമാണ്. അതു വ്യാപിച്ചിട്ടുണ്ടോ
എന്നതു പ്രശ്നമല്ല. ആ വസ്തു നിങ്ങൾ ദഹി
പ്പിച്ചു കളയണം.

56“പുരോഹിതന്റെ പരിശോധനയിൽ
പൂപ്പൽ മങ്ങിയതായി കണ്ടാൽ ആ ഭാഗം മാത്രം
കീറിക്കളയണം. ആ വസ്ത്രം നെയ്തതോ തുന്നി
യതോ എന്നു കണക്കാക്കേണ്ടതില്ല. 57പക്ഷേ
ആ കഷണത്തിൽ പൂപ്പൽ വീണ്ടും വരാം. അങ്ങ
നെയായാൽ പൂപ്പൽ പടരുകയായിരിക്കും. ആ
തോലോ വസ്ത്രമോ കത്തിച്ചുകളയണം.
58പക്ഷേ കഴുകിയതിനുശേഷം പൂപ്പൽ അപ്ര
ത്യക്ഷമായിട്ടുണ്ടെങ്കിൽ ആ വസ്ത്രമോ
തോലോ ശുദ്ധമാണ്. നെയ്തതോ തുന്നിയതോ
എന്ന വ്യത്യാസമില്ലാതെ വസ്ത്രം ശുദ്ധമാണ്.”
59തുണിക്കഷണത്തിലോ തോൽക്കഷണത്തി
ലോ പിടിക്കുന്ന പൂപ്പലിനെ സംബന്ധി ക്കുന്ന
നിയമം ഇതാണ്. അതു തുന്നിയതോ നെയ്ത
തോ എന്നതു പ്രശ്നമല്ല

### കുഷ്ഠരോഗിയെ ശുദ്ധീകരിക്കാനുള്ള നിയമങ്ങൾ

14 യഹോവ മോശെയോടു പറഞ്ഞു,
2“ത്വക്‌രോഗമുള്ളവരെയും അതു ഭേദമാ
യവരെയും സംബന്ധിച്ചുള്ള നിയമങ്ങൾ
ഇതാണ്. ഒരാളെ ശുദ്ധീകരിക്കാനുള്ള നിയമങ്ങ
ളാണിത്.

“ത്വക്‌രോഗം പിടിപെട്ടവനെ ഒരു പുരോ
ഹിതൻ പരിശോധിക്കണം. 3പാളയത്തിനു പുറ
ത്ത് അയാളുടെ അടുത്തേക്കു പുരോഹിതൻ
ചെല്ലണം. ത്വക്‌രോഗം ഭേദമായിട്ടുണ്ടോ എന്ന
റിയാൻ പുരോഹിതൻ പരിശോധിക്കണം.
4അയാൾ ആരോഗ്യവാനാണെങ്കിൽ ഇനി പറ
യുന്ന കാര്യങ്ങൾ ചെയ്യാൻ പുരോഹിതൻ
അയാളോടു പറയണം. അയാൾ ജീവനുള്ള
രണ്ടു ശുദ്ധമായ പക്ഷികളെ സമ്പാദിക്കണം.
കൂടാതെ ഒരു ദേവദാരുതടിക്കഷണവും ഒരു
ചുവന്ന തുണിക്കഷണവും ഒരു ഈസോപ്പു
ചെടിയും സമ്പാദിക്കണം. 5അനന്തരം ഒരു
പക്ഷിയെ ഒഴുകുന്ന വെള്ളത്തിനുമീതെയുള്ള
മൺപാത്രത്തിൽവെച്ച് കൊല്ലാൻ പുരോഹി
തൻ കല്പിക്കണം. 6പുരോഹിതൻ ജീവനുള്ള
മറ്റേ പക്ഷിയെയും ദേവദാരുതടിക്കഷണവും
ചുവന്ന തടിക്കഷണവും ഈസോപ്പുചെടിയും
എടുക്കണം. അതെല്ലാം അയാൾ ഒഴുകുന്ന വെ
ള്ളത്തിനുമീതെ കൊല്ലപ്പെട്ട പക്ഷിയുടെ രക്ത
ത്തിൽമുക്കണം. 7പുരോഹിതൻ ഏഴുതവണ
രോഗം ബാധിച്ചയാളുടെമേൽ രക്തം തളി
ക്കണം. എന്നിട്ട് അയാൾ ശുദ്ധനായെന്ന് പ്രഖ്യാ
പിക്കണം. അതിനുശേഷം പുരോഹിതൻ ഒരു
തുറസ്സായ സ്ഥലത്തു ചെന്ന് ജീവിച്ചിരിക്കുന്ന
പക്ഷിയെ വിട്ടയയ്ക്കണം.

8“അനന്തരം അയാൾ തന്റെ വസ്ത്രങ്ങൾ
കഴുകണം. തന്റെ രോമം മുഴുവൻ അയാൾ
ക്ഷൗരം ചെയ്യണം. എന്നിട്ട് അയാൾ വെള്ളം
ഉപയോഗിച്ച് സ്വയം കഴുകണം. അപ്പോൾ
അയാൾ ശുദ്ധനാകും. ഇനി അയാൾക്കു പാളയ
ത്തിലേക്കു പോകാം. പക്ഷേ അയാൾ ഏഴു
ദിവസം കൂടാരത്തിനു പുറത്തു താമസിക്കണം.
9ഏഴാംദിവസം അയാൾ തന്റെ രോമം മുഴു
വനും ക്ഷൗരം ചെയ്യണം. തലയും താടിയും
പുരികവും എന്നുവേണ്ട ശരീരത്തിലെ രോമം
മുഴുവനും ക്ഷൗരം ചെയ്യണം. അനന്തരം
അയാൾ തന്റെ വസ്ത്രങ്ങൾ വെള്ളത്തിൽ കഴു
കുകയും കുളിക്കുകയും വേണം. അപ്പോൾ
അയാൾ ശുദ്ധനായിത്തീരും.

10“എട്ടാംദിവസം, ത്വക്‌രോഗമുള്ളയാൾ
യാതൊരു കുറവുമില്ലാത്ത രണ്ട് ആണാടുകളെ
കൊണ്ടുവരണം. ഒരു വയസ്സായ ഒരു പെണ്ണാ
ട്ടിൻകുട്ടിയെയും കൊണ്ടുവരണം. അതിനു
യാതൊരുവിധ കുറവും ഉണ്ടായിരിക്കരുത്.
മൂന്നിടങ്ങഴി നേർത്തമാവ് എണ്ണ ചേർത്തെടു
ക്കണം. ധാന്യബലിക്കായിട്ടാണ് നേർത്തമാവ്.
ഒരു നാഴി ഒലിവെണ്ണയും അയാൾ കൊണ്ടു
വരണം. 11പുരോഹിതൻ അയാളെയും അയാ
ളുടെ ബലികളെയും സമ്മേളനക്കൂടാരത്തിന്റെ
കവാടത്തിങ്കൽ യഹോവയുടെ മുമ്പിലേക്കു
കൊണ്ടുവരണം. (ആ മനുഷ്യൻ ശുദ്ധനാ
ണെന്നു പ്രഖ്യാപിക്കുന്ന പുരോഹിതൻ തന്നെ
യായിരിക്കണം അത്.) 12ആൺകുഞ്ഞാടുകളി
ലൊന്നിനെ പുരോഹിതൻ അപരാധബലി
യായി അർപ്പിക്കും. യഹോവയുടെ മുമ്പിൽ
ആ ആടിനെയും കുറേ എണ്ണയും അയാൾ
നീരാജനാർപ്പണം നടത്തും. 13അനന്തരം വിശു
ദ്ധസ്ഥലത്തുവച്ച്, പാപബലിയുടെയും ഹോമ
യാഗത്തിന്റെയും മൃഗങ്ങളെ കൊന്നതു
പോലെ ആ ആടിനെയും കൊല്ലും. അപരാധ
ബലി പാപബലിപോലെയാണ്. അത് പുരോ
ഹിതനവകാശപ്പെട്ടതും അതിവിശുദ്ധവുമാണ്.

14“അപരാധബലിയുടെ രക്തത്തിൽ കുറെ
പുരോഹിതൻ എടുക്കും. എന്നിട്ട് അതിൽ
കുറച്ചു രക്തം ശുദ്ധനാക്കപ്പെടേണ്ടയാളുടെ
വലതു ചെവിയുടെ തുമ്പത്തു പുരട്ടും. ആ
രക്തത്തിൽ കുറെയെടുത്ത് അയാളുടെ വലതു
കൈയുടെ തള്ളവിരലിലും വലതുകാലിന്റെ
തള്ളവിരലിലും പുരട്ടും. 15പുരോഹിതൻ കുറെ
എണ്ണയെടുത്ത് തന്റെ ഇടതുകൈപ്പത്തിയിലേ
ക്കൊഴിക്കും. 16അനന്തരം പുരോഹിതൻ തന്റെ
വലതു കൈയിലെ വിരൽ ഇടതുകൈയിലെ
എണ്ണയിൽ മുക്കും. തന്റെ വിരലുകൊണ്ട് എണ്ണ
മുക്കിയെടുത്ത് പുരോഹിതൻ ഏഴു തവണ
യഹോവയ്ക്കു മുമ്പിൽ തളിക്കും. 17അനന്തരം
പുരോഹിതൻ തന്റെ കൈപ്പത്തിയിലുള്ള
എണ്ണ ശുദ്ധനാക്കപ്പെടേണ്ടവന്റെ മേൽ ഒഴി
ക്കും. അപരാധബലിയുടെ രക്തം ഒഴിച്ച അതേ
സ്ഥലത്തു തന്നെ അവൻ ആ എണ്ണ ഒഴിക്കണം.
പുരോഹിതൻ അയാളുടെ വലതുചെവിയുടെ
തുമ്പിൽ അല്പം എണ്ണ ഒഴിക്കും. അയാളുടെ
വലതുകൈയിലെ പെരുവിരലിലും വലതുകാ
ലിലെ പെരുവിരലിലും കുറച്ച് എണ്ണ ഒഴിക്കും.
18പുരോഹിതന്റെ കൈപ്പത്തിയിൽ ബാക്കി
യുള്ള എണ്ണ ശുദ്ധനാക്കപ്പെടേണ്ടവന്റെ തല
യിലും ഒഴിക്കും. അങ്ങനെ പുരോഹിതൻ
അയാളെ യഹോവയുടെ മുമ്പിൽ ശുദ്ധനാക്കി
ത്തീർക്കും.

19“അനന്തരം ശുദ്ധനാക്കപ്പെടേണ്ടവനു
വേണ്ടി പുരോഹിതൻ പാപബലി അർപ്പി
ക്കണം. പാപബലിയർപ്പിച്ചുകൊണ്ട് പുരോഹി
തൻ അയാളെ ശുദ്ധനാക്കും. അതിനുശേഷം,
ഹോമയാഗത്തിനുള്ള മൃഗത്തെ പുരോഹിതൻ
വധിക്കും. 20തുടർന്ന് പുരോഹിതൻ യാഗപീഠ
ത്തിൽ ഹോമയാഗവും ധാന്യബലിയും അർ
പ്പിക്കും. അങ്ങനെ പുരോഹിതൻ അയാളെ
ശുദ്ധീകരിക്കുകയും അയാൾ ശുദ്ധനാകുകയും
ചെയ്യും.

21“പക്ഷേ ആ വഴിപാടുകൾ വഹിക്കാനാവാ
ത്തവിധം അയാൾ ദരിദ്രനാണെങ്കിൽ ഒരു
ആൺആട്ടിൻകുട്ടിയെ അപരാധബലിക്കു കൊ
ണ്ടുവന്നാൽ മതിയാകും. പുരോഹിതന് അയാ
ളെ ശുദ്ധീകരിക്കാനാവും വിധം അതൊരു നീരാ
ജനാർപ്പണബലിയായിരിക്കും. എണ്ണ ചേർത്ത
രണ്ടിടങ്ങഴി നേർത്തമാവ് അയാൾ കൊണ്ടു

വരണം. ധാന്യബലിക്കുള്ളതാണ് ആ മാവ്.
നാഴി ഒലിവെണ്ണയും അയാൾ കൊണ്ടുവ രണം.
22രണ്ടു ചെങ്ങാലികളെയോ രണ്ടു പ്രാവിൻ
കുഞ്ഞുങ്ങളെയോ പാവപ്പെട്ടവർക്കുപോലും
താങ്ങാനാവും. ഒരു പക്ഷി ഒരു പാപബലിയും
മറ്റേത് ഒരു ഹോമയാഗവും ആയിരിക്കും.
23“എട്ടാംദിവസം അയാൾ ആ സാധനങ്ങൾ
സമ്മേളനക്കൂടാരത്തിന്റെ കവാടത്തിങ്കൽ
പുരോഹിതനെ ഏല്പിക്കണം. ആ വ്യക്തിയെ
ശുദ്ധീകരിക്കുന്നതിന് ആ സാധനങ്ങളെല്ലാം
യഹോവയ്ക്കു മുമ്പിൽ അർപ്പിക്കണം. 24അപ
രാധബലിക്കുള്ള കുഞ്ഞാട്, എണ്ണ എന്നിവയെ
ടുത്ത് പുരോഹിതൻ യഹോവയ്ക്കു മുമ്പിൽ
നീരാജനാർപ്പണം നടത്തണം. 25അനന്തരം പു
രോഹിതൻ അപരാധബലിയുടെ ആടിനെ
കൊല്ലണം. അപരാധബലിയുടെ കുറച്ച് രക്ത
മെടുത്ത് പുരോഹിതൻ ശുദ്ധീകരിക്കപ്പെടേണ്ട
വന്റെ വലതുചെവിയുടെ തുമ്പിൽ വയ്ക്ക
ണം. അതിൽ കുറേ രക്തം പുരോഹിതൻ ആ
വ്യക്തിയുടെ വലതുകൈയിലെ പെരുവിരലി
ലും വലതു കാലിലെ പെരുവിരലിലും പുരട്ട
ണം.
26ആ എണ്ണയിൽ കുറച്ചെടുത്ത് പുരോഹി
തൻ തന്റെ ഇടതു കൈപ്പത്തിയിൽ ഒഴിക്കണം.
27പുരോഹിതൻ തന്റെ വലതുകൈയിലെ ഒരു
വിരലുപയോഗിച്ച് തന്റെ ഇടതു കൈയി
ലുള്ള എണ്ണയിൽ കുറെയെടുത്ത് യഹോവ
യ്ക്കു മുമ്പിൽ ഏഴു പ്രാവശ്യം തളിക്കണം.
28അനന്തരം പുരോഹിതൻ അപരാധബലിയു
ടെ രക്തം പുരട്ടിയയിടങ്ങളിലെല്ലാം തന്റെ
കൈയിലുള്ള എണ്ണ പുരട്ടണം. കുറച്ചു എണ്ണ
അയാളുടെ വലതുചെവിയുടെ തുമ്പത്തു പുര
ട്ടണം. കുറെ എണ്ണ വലതുകൈയിലെ പെരുവി
രലിൽ പുരട്ടണം. കുറേ എണ്ണ അയാളുടെ
വലതുകാലിലെ പെരുവിരലിലും പുരട്ടണം.
29തന്റെ കൈയിൽ മിച്ചമുള്ള എണ്ണ, പുരോഹി
തൻ ശുദ്ധീകരിക്കപ്പെടേണ്ടവന്റെ തലയിലും
പുരട്ടണം. അങ്ങനെ പുരോഹിതൻ യഹോവ
യുടെ മുമ്പിൽ അയാളെ ശുദ്ധനാക്കണം.
30“അനന്തരം പുരോഹിതൻ ചങ്ങാലികളി
ലൊന്നിനെയോ പ്രാവിൻ കുഞ്ഞുങ്ങളെയോ
ബലിയർപ്പിക്കണം. (ആ മനുഷ്യനാവുന്ന വിധ
മുള്ള വഴിപാട് പുരോഹിതൻ കഴിക്കണം.)
31ഈ പക്ഷികളിലൊന്നിനെ അവൻ ഒരു പാപ
ബലിയായും മറ്റേതിനെ ഹോമയാഗമായും നൽ
കണം. ധാന്യബലിയോടൊപ്പം വേണം അവൻ
പക്ഷികളെ ബലി നൽകാൻ. അങ്ങനെ പുരോ
ഹിതൻ അയാളെ യഹോവയ്ക്കു മുമ്പിൽ
ശുദ്ധീകരിക്കും. അയാൾ ശുദ്ധനാകുകയും
ചെയ്യും.”
32ത്വക്‌രോഗം ഭേദമായ ഒരുവനെ ശുദ്ധീകരി
ക്കുന്നതിനുള്ള നിയമങ്ങൾ അതൊക്കെയാണ്.
ശുദ്ധീകരിക്കപ്പെടാൻ വേണ്ടിയുള്ള പതിവു
ബലികൾ അർപ്പിക്കാൻ കഴിയാത്തവർക്കുള്ള
നിയമങ്ങൾ അവയാണ്.

## വീടിന്മേലുള്ള പൂപ്പലിനുള്ള നിയമങ്ങൾ

33യഹോവ മോശെയോടും അഹരോനോടും
പറഞ്ഞു, 34“കനാൻദേശം ഞാൻ നിങ്ങൾക്കു
തരുന്നു. നിങ്ങൾക്കും നിങ്ങളുടെ ജനതയ്ക്കും.
അപ്പോൾ ഞാൻ വീടുകളിൽ ചിലതിൽ പൂപ്പൽ
പിടിപ്പിക്കും. 35അപ്പോൾ ആ വീട്ടുടമ പുരോ
ഹിതന്റെയടുത്തുവന്നു പറയണം, ‘എന്റെ
വീട്ടിൽ പൂപ്പൽപോലെ എന്തോ ചിലത്
ഞാൻ കണ്ടു.’
36“അപ്പോൾ വീട്ടിൽനിന്നും എല്ലാം പുറത്തേ
ക്കെടുക്കാൻ പുരോഹിതൻ അവരോടു കല്പി
ക്കണം. പുരോഹിതൻ പൂപ്പൽ കാണാൻ വരും
മുമ്പു തന്നെ അവരിതു ചെയ്തിരിക്കണം.
അപ്പോൾ ആ വീട്ടിലുള്ളതെല്ലാം അശുദ്ധമാ
ണെന്ന് പുരോഹിതനു പറയാൻ കഴിയില്ല.
ആളുകൾ സാധനങ്ങൾ എല്ലാം വീട്ടിനു പുറ
ത്തേക്കെടുത്തതിനു ശേഷം വേണം പുരോഹി
തൻ വീട്ടിലേക്ക് പരിശോധനയ്ക്ക് പ്രവേശി
ക്കാൻ. 37പുരോഹിതൻ പൂപ്പൽ പരിശോധി
ക്കണം. വീടിന്റെ ഭിത്തിയിലെ പൂപ്പൽ പച്ച
യും ചുവപ്പും നിറത്തിലുള്ളവയും ഭിത്തിയുടെ
പ്രതലത്തേക്കാൾ കുഴിഞ്ഞിരിക്കുകയും ആണെ
ങ്കിൽ, 38പുരോഹിതൻ വീടിനു പുറത്തിറങ്ങി
വീട് ഏഴു ദിവസത്തേക്കു പൂട്ടിയിടണം.
39“ഏഴാംദിവസം പുരോഹിതൻ മടങ്ങിവന്ന്
വീടു പരിശോധിക്കണം. പൂപ്പൽ വീടിന്റെ
ഭിത്തിയിലാകെ വ്യാപിച്ചിട്ടുണ്ടെങ്കിൽ,
40പൂപ്പൽ പിടിച്ച കല്ലുകൾ ഇളക്കിയെടുത്തെ
റിയാൻ പുരോഹിതൻ അവരോടു പറയണം.
ആ കല്ലുകൾ നഗരത്തിനു പുറത്ത് അശുദ്ധ
മായ ഒരു പ്രത്യേകസ്ഥലത്ത് എറിയണം. 41അന
ന്തരം പുരോഹിതൻ വീടിന്റെ ഉൾവശം മുഴു
വൻ ചുരണ്ടിക്കണം. ചുരണ്ടിയെടുത്ത കുമ്മായം
ദൂരത്തേക്കെറിയണം. ആ കുമ്മായം നഗര
ത്തിനു പുറത്ത് അശുദ്ധമായ ഒരു പ്രത്യേക
സ്ഥലത്തു വേണം എറിഞ്ഞുകളയാൻ. 42അന
ന്തരം വീട്ടുടമ പുതിയ കല്ലുകൾകൊണ്ട് ഭിത്തി
കെട്ടണം. അതിന്മേൽ പുതിയ കുമ്മായം കൊണ്ട്
തേയ്ക്കുകയും വേ ണം.
43“അയാൾ പഴയ കല്ലുകളും കുമ്മായവും
മാറ്റി പുതിയവ സ്ഥാപിച്ചിട്ടും ആ വീട്ടിൽ
പൂപ്പൽ പിന്നെയും ഉണ്ടായെന്നു വരാം.
44എങ്കിൽ പുരോഹിതൻ വീണ്ടും വന്ന് വീടു
പരിശോധിക്കണം. അപ്പോൾ പൂപ്പൽ വീട്ടിൽ
വ്യാപിച്ചിട്ടുണ്ടെങ്കിൽ അതു മറ്റു ഭാഗങ്ങളില
ക്കും വേഗത്തിൽ വ്യാപിക്കാനിടയുണ്ട്. അതി
നാൽ ആ വീട് അശുദ്ധമാണ്. 45അയാൾ വീട്
പൊളിച്ചു കളയണം. അതിന്റെ കല്ലും കുമ്മായ
വും തടിയുമെല്ലാം നഗരത്തിനു പുറത്ത് ഒരു
അശുദ്ധ സ്ഥലത്തു കൊണ്ടുപോയി നശിപ്പി
ക്കുക. 46ആ വീട്ടിലേക്കു പോകുന്നവൻ സായാ
ഹ്നംവരെ അശുദ്ധനുമായിരിക്കും. 47ആ വീട്ടിലി
രുന്ന് ആരെങ്കിലും ആഹാരം കഴിക്കുകയോ
അവിടെ കിടക്കുകയോ ചെയ്താൽ അവർ
തങ്ങളുടെ വസ്ത്രങ്ങൾ കഴുകണം.
48“പുതിയ കല്ലും കുമ്മായവുമുപയോഗിച്ച്
കെട്ടിയതിനുശേഷം പുരോഹിതൻ വന്നു വീടു
പരിശോധിക്കണം. പൂപ്പൽ വീട്ടിൽ പരന്നിട്ടി
ല്ലെങ്കിൽ ആ വീട് ശുദ്ധമാണെന്ന് പുരോഹി
തൻ പ്രഖ്യാപിക്കണം. എന്തുകൊണ്ടെന്നാൽ,
പൂപ്പൽ ഇല്ലാതായിക്കഴിഞ്ഞു!
49“അനന്തരം വീട് ശുദ്ധീകരിക്കാൻ പുരോ
ഹിതൻ രണ്ടു പക്ഷികളെയും ഒരു ദേവദാരു
തടിക്കഷണവും ഒരു കഷണം ചുവന്ന തുണി
യും ഒരു ഈസോപ്പുചെടിയും സംഘടിപ്പി
ക്കണം. 50അതിൽ ഒരു പക്ഷിയെ പുരോഹിതൻ
ഒഴുകുന്ന വെള്ളത്തിനുമീതെ മൺപാത്രത്തിൽ
കൊല്ലണം. 51അനന്തരം പുരോഹിതൻ ദേവ
ദാരു മരക്കഷണം, ചുവന്ന തുണിക്കഷണം,
ഈസോപ്പുചെടി, ജീവനുള്ള പക്ഷി എന്നിവ
എടു ക്കണം. ഈ സാധനങ്ങളെല്ലാം ഒഴുകുന്ന

ജലത്തിനുമേൽ കൊല്ലപ്പെട്ട പക്ഷിയുടെ രക്ത
ത്തിൽ മുക്കണം. അനന്തരം പുരോഹിതൻ ആ
രക്തം വീട്ടിൽ ഏഴു തവണ തളിക്കണം. 52ആ
വീടിനെ ശുദ്ധീകരിക്കാൻ ആ സാധനങ്ങളെ
പുരോഹിതൻ അങ്ങനെയാണ് ഉപയോഗിക്കേ
ണ്ടത്. 53നഗരത്തിന്നു പുറത്ത് ഒരു തുറസ്സായ
സ്ഥലത്ത് പുരോഹിതൻ പക്ഷിയെ സ്വതന്ത്ര
നാക്കണം. അങ്ങനെ പുരോഹിതൻ വീടിനെ
ശുദ്ധീകരിക്കുകയും വീടു ശുദ്ധമാകുകയും
ചെയ്യും!”
54കുഷ്ഠബാധയുടെയും 55വസ്ത്രത്തിലോ
വീട്ടിലോ പിടിക്കുന്ന പൂപ്പലിൻെറയും നിയ
മങ്ങൾ ഇതെല്ലാമാണ്. 56നീർക്കെട്ട്, തിണർപ്പ്,
തൊലിയിലെ പാണ്ട് എന്നിവയുടെ നിയമങ്ങ
ളാണവ. 57സാധനങ്ങൾ ശുദ്ധമാണോ അശുദ്ധ
മാണോ എന്നൊക്കെ തീരുമാനിക്കാൻ ആ നിയ
മങ്ങൾ പഠിപ്പിക്കുന്നു. അത്തരം രോഗങ്ങളുടെ
നിയമങ്ങളാണവ.

### ശരീരസ്രാവത്തെപ്പറ്റിയുള്ള നിയമങ്ങൾ

15 യഹോവ മോശെയോടും അഹരോ
നോടും പറഞ്ഞു, 2“യിസ്രായേൽജനത
യോട് ഇങ്ങനെ പറയുക: ശരീരസ്രാവമുണ്ടാകു
ന്നവൻ അശുദ്ധനാണ്. 3സ്രാവം ശരീരത്തിൽ
തുടർന്നാലും നിലച്ചാലും അവൻ അശുദ്ധ
നാണ്.
4“സ്രാവമുള്ളവൻ ഏതെങ്കിലും കിടക്കയിൽ
കിടന്നാൽ ആ കിടക്ക അശുദ്ധമാകും. അവൻ
ഇരിക്കുന്നതെന്തും അശുദ്ധമാകും. 5ആരെങ്കിലും
അയാളുടെ കിടക്കയിൽ തൊട്ടാൽ, തൊടുന്ന
വൻ തൻെറ വസ്ത്രങ്ങൾ നനച്ചു വെള്ളത്തിൽ
കുളിക്കണം. സായാഹ്നംവരെ അയാൾ അശുദ്ധ
നായിരിക്കും. 6സ്രാവമുള്ളവൻ ഇരുന്ന എന്തി
ലെങ്കിലും ഇരിക്കുന്നവനും തൻെറ വസ്ത്രങ്ങൾ
നനച്ചുകുളിക്കണം. സായാഹ്നംവരെ അവൻ
അശുദ്ധനായിരിക്കും. 7സ്രാവമുള്ളവനെ സ്പർ
ശിക്കുന്നവനും തൻെറ വസ്ത്രങ്ങൾ നനച്ചു
കുളിക്കണം. സായാഹ്നംവരെ അവനും അശുദ്ധ
നായിരിക്കും.

8“സ്രാവമുള്ളവൻ ശുദ്ധനായ ഒരുവൻെറ
മേൽ തുപ്പിയാൽ, ശുദ്ധിയുള്ളവൻ തൻെറ
വസ്ത്രങ്ങൾ നനച്ചു കുളിക്കണം. സായാഹ്നം
വരെ അയാൾ അശുദ്ധനായിരിക്കും. 9സ്രാവമു
ള്ളവൻ സഞ്ചാരത്തിനിടയിൽ ഇരിക്കാനുപ
യോഗിക്കുന്നതും അശുദ്ധമാകും. 10അതിനാൽ
സ്രാവമുള്ളവൻെറ കീഴിലുള്ളതെന്തിന്മേലും
സ്പർശിക്കുന്നവൻ സായാഹ്നംവരെ അശുദ്ധ
നായിരിക്കും. ആ സാധനങ്ങൾ ചുമക്കുന്നവനും
തൻെറ വസ്ത്രങ്ങൾ നനച്ചുകുളിക്കണം. സായാ
ഹ്നംവരെ അവൻ അശുദ്ധനായിരിക്കും.
11“സ്രാവമുള്ളവൻ തൻെറ കൈകൾ കഴുകാ
തെ മറ്റൊരാളെ തൊട്ടു എന്നുവരാം. അപ്പോൾ
തൊടപ്പെട്ടവൻ തൻെറ വസ്ത്രങ്ങൾ നനച്ചു
കുളിക്കണം. സായാഹ്നംവരെ അയാൾ അശുദ്ധ
നായിരിക്കും.
12“പക്ഷേ സ്രാവമുള്ളവൻ ഒരു മൺപാത്ര
ത്തിൽ തൊട്ടാൽ ആ പാത്രം ഉടച്ചുകളയണം.
അയാൾ ഒരു തടിപ്പാത്രത്തിലാണു സ്പർശിക്കു
ന്നതെങ്കിൽ പാത്രം വെള്ളത്തിൽ കഴുകണം.
13“സ്രാവമുള്ളവൻ സൗഖ്യമുള്ളവനായിത്തീ
ർന്നാൽ ശുദ്ധീകരിക്കപ്പെടുന്നതിനു മുമ്പ് ഏഴു
ദിവസം കാത്തിരിക്കണം. അപ്പോൾ അവൻ
തൻെറ വസ്ത്രങ്ങൾ കഴുകുകയും ഒഴുകുന്ന
വെള്ളത്തിൽ കുളിക്കുകയും വേണം. അപ്പോൾ
അവൻ ശുദ്ധീകരിക്കപ്പെടും. 14എട്ടാംദിവസം,
അയാൾ രണ്ടു ചെങ്ങാലികളെയോ രണ്ടു
പ്രാവിൻകുഞ്ഞുങ്ങളെയോ കൊണ്ടുവരണം.
അവൻ സമ്മേളനക്കൂടാരത്തിൻെറ കവാട
ത്തിൽ യഹോവയുടെ മുമ്പിൽ വരണം.
അയാൾ രണ്ടു പക്ഷികളെ പുരോഹിതനു നൽ
കണം. 15പുരോഹിതൻ അവയിലൊന്നിനെ
പാപബലിയായും ഒന്നിനെ ഹോമയാഗമായും
അർപ്പിക്കണം. അങ്ങനെ പുരോഹിതൻ അയാ
ളെ യഹോവയ്ക്കു മുമ്പിൽ ശുദ്ധീകരിക്കും.

### പുരുഷന്മാർക്കുള്ള നിയമങ്ങൾ

16“ശുക്ലസ്ഖലനമുണ്ടാകുന്നവൻ വെള്ള
ത്തിൽ കുളിക്കണം. സായാഹ്നംവരെ അയാൾ
അശുദ്ധനായിരിക്കും. 17ശുക്ലം ഏതെങ്കിലും
വസ്ത്രത്തിലോ തോലിലോ വീണാൽ അതു
വെള്ളത്തിൽ കഴുകണം. അതു സായാഹ്നം വരെ
അശുദ്ധമായിരിക്കും. 18പുരുഷൻ ഒരു സ്ത്രീയോ
ടൊത്തു ശയിച്ച് ശുക്ലസ്ഖലനം ഉണ്ടായാൽ
സ്ത്രീയും പുരുഷനും വെള്ളത്തിൽ കുളിക്കണം.
സായാഹ്നംവരെ അവർ അശുദ്ധരായിരിക്കും.

### സ്ത്രീകൾക്കുള്ള നിയമങ്ങൾ

19“ആർത്തവരക്തസ്രാവം ഉണ്ടാകുന്ന ഒരു
സ്ത്രീ ഏഴുദിവസത്തേക്ക് അശുദ്ധയായിരി
ക്കും. ഏഴു ദിവസത്തേക്ക് അവളെ ആ സമ
യത്തു സ്പർശിക്കുന്നവർ സായാഹ്നം വരെ
അശുദ്ധരായിരിക്കും. 20ആർത്തവസമയത്ത് ആ
സ്ത്രീ കിടക്കുന്നതെന്തും അശുദ്ധമായിരിക്കും.
ആ സമയത്ത് അവൾ ഇരിക്കുന്നതും അശുദ്ധ
മായിരിക്കും. 21സ്ത്രീയുടെ കിടക്കയിൽ തൊടു
ന്നവൻ തൻെറ വസ്ത്രം നനച്ച്കുളിക്കണം.
അവനും സായാഹ്നം വരെ അശുദ്ധനായിരി
ക്കും. 22ആ സ്ത്രീ ഇരുന്ന ഏതിലെങ്കിലും സ്പർ
ശിച്ചാൽ അയാൾ തൻെറ വസ്ത്രങ്ങൾ നനച്ച്
കുളിക്കണം. സായാഹ്നം വരെ അവൻ അശുദ്ധ
നായിരിക്കും. 23അയാൾ അവളുടെ കിടക്കയാ
ണോ ഇരിപ്പിടമാണോ സ്പർശിച്ചതെന്ന
വ്യത്യാസം കൂടാതെ സായാഹ്നം വരെ അയാൾ
അശുദ്ധനായിരിക്കും.
24“സ്ത്രീയുടെ ആർത്തവകാലത്ത് അവളു
മായി ലൈംഗികബന്ധം പുലർത്തുന്നവൻ
ഏഴു ദിവസത്തേക്ക് അശുദ്ധനായിരിക്കും.
അയാൾ കിടക്കുന്ന എല്ലാ കിടക്കകളും അശുദ്ധ
മാകും.
25“ഒരു സ്ത്രീയ്ക്ക് ആർത്തവകാലത്തോ
അതിനുശേഷമോ കുറെ ദിവസത്തേക്ക് രക്ത
സ്രാവമുണ്ടായാൽ ആർത്തവകാലത്തെന്നപോ
ലെ അവൾ അശുദ്ധയായിരിക്കും. രക്തസ്രാവം
നിലയ്ക്കുന്നയത്ര ദിവസം അവൾ അശുദ്ധയാ
യിരിക്കും. 26രക്തസ്രാവകാലത്ത് അവൾ കിട
ക്കുന്ന കിടക്കകൾ ആർത്തവകാലത്തേതു പോ
ലെ അശുദ്ധമായിരിക്കും. ആ സ്ത്രീ ഇരിക്കുന്ന
ഏതു സാധനവും ആർത്തവകാലത്തേതെന്ന
പോലെ അശുദ്ധമായിരിക്കും. 27ആ സാധന
ങ്ങൾ സ്പർശിക്കുന്നവനും അശുദ്ധനായിരി
ക്കും. അയാൾ തൻെറ വസ്ത്രങ്ങൾ നനച്ചു
കുളിക്കണം. സായാഹ്നം വരെ അയാൾ അശുദ്ധ
നായിരിക്കും. 28സ്രാവം നിലച്ചതിനുശേഷം ആ
സ്ത്രീ ഏഴു ദിവസങ്ങൾകൂടി കാത്തിരുന്നതിനു

ശേഷമേ ശുദ്ധയാകൂ. 29എട്ടാംദിവസം, അവൾ
രണ്ടു ചെങ്ങാലികളെയോ രണ്ടു പ്രാവിൻ
കുഞ്ഞുങ്ങളെയോ കൊണ്ടുവരണം. അവൾ
അവയെ സമ്മേളനക്കൂടാരത്തിന്റെ കവാട
ത്തിൽ പുരോഹിതനെ ഏല്പിക്കണം. 30അനന്ത
രം പുരോഹിതൻ ഒരു പക്ഷിയെ പാപബലി
യായും മറ്റേതിനെ ഹോമയാഗമായും അർപ്പിക്ക
ണം. അങ്ങനെ പുരോഹിതൻ അവളെ യഹോ
വയുടെ മുമ്പിൽ ശുദ്ധയാക്കും.
31“അതിനാൽ നിങ്ങൾ യിസ്രായേൽജനതയെ
അശുദ്ധരായിരിക്കുന്നതിനെപ്പറ്റി താക്കീതു
ചെയ്യുക. അവരെ നിങ്ങൾ താക്കീതു ചെയ്യാത്ത
പക്ഷം അവർ എന്റെ വിശുദ്ധകൂടാരം അശുദ്ധ
മാക്കിയേക്കാം. അപ്പോൾ അവർക്കു മരിക്കേണ്ടി
വരും!”
32സ്രാവമുള്ളവരെപ്പറ്റിയുള്ള നിയമങ്ങളാ
ണവ. ശുക്ലസ്ഖലനമുള്ളവരെ സംബന്ധി
ക്കുന്ന നിയമമാണത്. 33ആർത്തവസ്രാവമുള്ള
സ്ത്രീയെ സംബന്ധിക്കുന്ന നിയമമാണത്.
അശുദ്ധരായവരോടൊത്തു ശയിക്കുന്നതുമൂലം
അശുദ്ധരായവരെപ്പറ്റിയുള്ള നിയമമാണത്.

## പ്രായശ്ചിത്തദിനം

16 അഹരോന്റെ രണ്ടു പുത്രന്മാർ യഹോ
വയ്ക്കു വഴിപാടായ ധൂപം അർപ്പിക്ക
വേ മരണമടഞ്ഞു. അതിനുശേഷം യഹോവ
മോശെയോടു സംസാരിച്ചു. 2യഹോവ പറ
ഞ്ഞു, “നിന്റെ സഹോദരനായ അഹരോനോ
ടു സംസാരിക്കുക. അവനു തോന്നുമ്പോഴൊ
ക്കെ അതി വിശുദ്ധസ്ഥലത്തിൽ തിരശ്ശീലയ്ക്കു
പിന്നിലേക്കു പോകാൻ കഴിയുകയില്ല. ആ
തിരശ്ശീലയ്ക്കു പിന്നിലുള്ള മുറിയിലാണ്
വിശുദ്ധ പെട്ടകം ഇരിക്കുന്നത്. ആ വിശുദ്ധ
പെട്ടകത്തിനുമേൽ അതിന്റെ വിശിഷ്ട
മൂടിയുണ്ട്. ആ വിശിഷ്ടമൂടിയുടെ മേലാണ്
ഞാൻ മേഘത്തിൽ പ്രത്യക്ഷപ്പെടുക. അഹ
രോൻ ആ മുറിയിലേക്കു പോയാൽ അവൻ
മരിക്കും!
3“പ്രായശ്ചിത്തദിനത്തിൽ അഹരോൻ അതി
വിശുദ്ധസ്ഥലത്തു പ്രവേശിക്കുന്നതിനുമുമ്പ്
ഒരു കാളയെ പാപബലിയായും ഒരു ആണാ
ടിനെ ഹോമയാഗമായും അർപ്പിക്കണം. 4അഹ
രോൻ തന്റെ ശരീരം മുഴുവൻ വെള്ളത്തിൽ
കഴുകണം. അനന്തരം അവൻ ഇനി പറയുന്ന
വസ്ത്രങ്ങളണിയണം: ലിനൻകൊണ്ടുള്ള
വിശുദ്ധ കുപ്പായം, ലിനൻകൊണ്ടുള്ള അടി
വസ്ത്രങ്ങൾ ശരീരത്തോടു ചേർന്നുണ്ടാകണം.
ലിനൻ അരപ്പട്ടയും അവൻ ധരിക്കണം. ലിനൻ
തലപ്പാവും അവൻ ചൂടണം. ഇതെല്ലാമാണ്
വിശുദ്ധവസ്ത്രങ്ങൾ.
5“അഹരോൻ യിസ്രായേൽജനതയിൽനിന്നും
രണ്ട് ആണാടുകളെ പാപബലിക്കായും ഒരു
ആണാടിനെ ഹോമയാഗത്തിനായും സ്വീകരി
ക്കണം. 6അനന്തരം അഹരോൻ കാളയെ പാപ
ബലിയായി നൽകണം. ഈ പാപബലി
അവനു വേണ്ടിയുള്ളതാണ്. തന്നെയും തന്റെ
കുടുംബത്തെയും ശുദ്ധീകരിക്കുവാൻ അഹ
രോൻ ഇങ്ങനെ ചെയ്യണം.
7“അനന്തരം അഹരോൻ രണ്ടു കോലാടുക
ളെയും സമ്മേളനക്കൂടാരത്തിന്റെ കവാടത്തിൽ
യഹോവയുടെ സന്നിധിയിലേക്കു കൊണ്ടുവ
രണം. 8രണ്ട് ആടുകൾക്കും അഹരോൻ നറുക്കി
ടണം. ഒരു നറുക്ക് യഹോവയ്ക്കുള്ളതാണ്. മറ്റേ
നറുക്ക് അസസ്സേലിനും.
9“അനന്തരം യഹോവയ്ക്കു നറുക്കു വീണ
ആടിനെ അഹരോൻ യഹോവയ്ക്കു സമർപ്പി
ക്കണം. അതൊരു പാപബലിയായിട്ടു വേണം
സമർപ്പിക്കാൻ. 10എന്നാൽ അസസ്സേലിനു
നറുക്കു വീണ ആടിനെ ജീവനോടെ യഹോവ
യുടെ മുമ്പിൽ കൊണ്ടുവരണം. എന്നിട്ട്
ആടിനെ അസസ്സേലിനായി മരുഭൂമിയിലേക്കു
വിട്ടയയ്ക്കണം. ജനങ്ങളെ ശുദ്ധീകരിക്കാനാ
ണിത്.
11“അനന്തരം അഹരോൻ അവനുവേണ്ടി
കാളയെ ഒരു പാപബലിയായി അർപ്പിക്കണം.
അഹരോൻ തന്നെയും കുടുംബത്തെയും ശുദ്ധീ
കരിക്കും. തനിക്കുള്ള പാപബലിയുടെ കാളയെ
അഹരോൻ കൊല്ലണം. 12അനന്തരം അഹരോൻ
യഹോവയ്ക്കു മുമ്പിലെ യാഗപീഠത്തിൽ
നിന്നുള്ള തീക്കനൽനിറച്ച ധൂപക്കുറ്റി എടുക്ക
ണം. രണ്ടു കൈനിറയെ സുഗന്ധധൂപം എടു
ത്ത് അഹരോൻ പൊടിക്കണം. ആ ധൂപം അഹ
രോൻ തിരശ്ശീലയ്ക്കു പിന്നിലെ മുറിയിലേക്കു
കൊണ്ടുവരണം. 13അഹരോൻ യഹോവയുടെ
മുമ്പിൽ അഗ്നിയിൽ ധൂപം അർപ്പിക്കണം.
അപ്പോൾ കരാറിന്റെ വിശിഷ്ട മൂടിയെ ധൂപ
ത്തിന്റെ മേഘം പൊതിയും. അങ്ങനെ അഹ
രോൻ മരിക്കാതിരിക്കും. 14കാളയുടെ രക്തം
കുറേ എടുത്ത് അഹരോൻ തന്റെ വിരലു
കൊണ്ട് വിശിഷ്ടമൂടിയിലേക്ക് കിഴക്കോട്ട് തളി
ക്കണം. വിശിഷ്ടമൂടിയുടെ മുമ്പിൽ തന്റെ
വിരലുകൊണ്ട് അവൻ ഏഴുപ്രാവശ്യം രക്തം
തളിക്കണം.
15“അനന്തരം അഹരോൻ ജനങ്ങളുടെ പാപ
ബലിക്കുള്ള കോലാടിനെ കൊല്ലണം. ആ ആടി
ന്റെ രക്തം അഹരോൻ തിരശ്ശീലയ്ക്കു പിന്നി
ലേക്കു കൊണ്ടുവരണം. കാളയുടെ രക്തം
കൊണ്ട് ചെയ്തതുപോലെ തന്നെ അഹരോൻ
കോലാടിന്റെ രക്തംകൊണ്ടും ചെയ്യണം. മൂടി
യുടെ മുമ്പിലും വിശിഷ്ടമൂടിയിന്മേലും അഹ
രാൻ രക്തം തളിക്കണം. 16അങ്ങനെ അഹരോൻ
അതിവിശുദ്ധസ്ഥലത്തെ ശുദ്ധീകരിക്കണം.
യിസ്രായേൽജനത അശുദ്ധരായതിനാൽ അഹ
രോൻ ഇതെല്ലാം ചെയ്യണം. അവർ തെറ്റു ചെയ്യു
കയും അനേകം പാപങ്ങൾ ചെയ്യുകയും ചെ
യ്തു. അശുദ്ധജനതയ്ക്കു നടുവിൽ സ്ഥിതി
ചെയ്യുന്നതാകയാൽ സമ്മേളനക്കൂടാരത്തിനു
വേണ്ടിയും അഹരോൻ ഇതു തന്നെ ചെയ്യണം!
17അതിവിശുദ്ധസ്ഥലത്തെയും ജനതയെയും
ശുദ്ധീകരിക്കുവാൻ അഹരോൻ അതിലേക്കു
പോകുമ്പോൾ സമ്മേളനക്കൂടാരത്തിൽ ആരും
ഉണ്ടായിരിക്കരുത്. അഹരോൻ പുറത്തേക്കു വരു
ന്നതുവരെ ആരും അതിലേക്കു പ്രവേശിക്കുകയു
മരുത്. അങ്ങനെ, അഹരോന് അവനെത്ത
ന്നെയും തന്റെ കുടുംബത്തേയും യിസ്രായേൽ
ജനതയെയാകമാനവും ശുദ്ധീകരിക്കാം. 18അന
ന്തരം അഹരോൻ പുറത്ത് യാഗപീഠത്തിലേക്ക്,
യഹോവയുടെ മുമ്പിൽവന്ന്, യാഗപീഠത്തെ
ശുദ്ധീകരിക്കണം. അഹരോൻ ആടിന്റെയും
കാളയുടെയും രക്തമെടുത്ത് യാഗപീഠ
ത്തിന്റെ എല്ലാ മൂലകളിലും പുരട്ടണം. 19അന
ന്തരം കുറേ രക്തം തന്റെ വിരലുകൊണ്ട് യാഗ
പീഠത്തിൽ ഏഴുതവണ തളിക്കണം. അങ്ങനെ
അഹരോൻ യാഗപീഠത്തെ വിശുദ്ധമാക്കുകയും
യിസ്രായേൽജനതയെ പാപങ്ങളിൽനിന്നും
മോചിപ്പിക്കുകയും ചെയ്യണം.
20“അങ്ങനെ അഹരോൻ അതിവിശുദ്ധ
സ്ഥലം, സമ്മേളനക്കൂടാരം, യാഗപീഠം എന്നി

വയെ ശുദ്ധീകരിക്കണം. അതിനുശേഷം അഹ
രോൻ ജീവിച്ചിരിക്കുന്ന ആടിനെ യഹോവ
യുടെ മുമ്പിലേക്കു കൊണ്ടുവരണം. 21തൻെറ
രണ്ടുകൈകളും അഹരോൻ ആടിൻെറ തല
യിൽ വയ്ക്കണം. അനന്തരം യിസ്രായേൽജന
തയുടെ പാപങ്ങളും കുറ്റങ്ങളും അഹരോൻ
ആടിൻെറതലയിൽ ഏറ്റുപറയണം. അങ്ങനെ
അഹരോൻ ജനങ്ങളുടെ പാപം മുഴുവൻ
ആടിൻെറ തലയിൽ വച്ചുകൊടുക്കണം.
എന്നിട്ട് അവൻ ആടിനെ മരുഭൂമിയിലേക്കയ
യ്ക്കണം. ആടിനെ ദൂരേക്കു കൊണ്ടുപോകാൻ
ഒരാൾ തയ്യാറായി നിൽക്കുന്നുണ്ടാവണം. 22അ
ങ്ങനെ ആട് എല്ലാ ജനങ്ങളുടെയും പാപം
തലയിലേറ്റി ശൂന്യമായ മരുഭൂമിയിലേക്കു
പോകും. ആടിനെ നയിക്കുന്നവൻ അതിനെ
മരുഭൂമിയിൽ വിടണം.

23“അനന്തരം അഹരോൻ സമ്മേളനക്കൂടാര
ത്തിലേക്കു പ്രവേശിക്കണം. വിശുദ്ധസ്ഥല
ത്തക്കു പോയപ്പോൾ ധരിച്ച ലിനൻ വസ്ത്ര
ങ്ങൾ അവൻ അഴിച്ചുമാറ്റണം. അവ അവൻ
ഉപേക്ഷിക്കണം. 24ഒരു ശുദ്ധമായ സ്ഥലത്ത്വച്ച്
അവൻ തൻെറ ശരീരം മുഴുവനും വെള്ളത്തിൽ
കഴുകണം. എന്നിട്ടവൻ തൻെറ മറ്റു വിശുദ്ധ
വസ്ത്രങ്ങൾ ധരിക്കണം. അവൻ പുറത്തേക്കു
വന്ന് തൻെറ ഹോമയാഗവും ജനങ്ങളുടെ
ഹോമയാഗവും അർപ്പിക്കണം. അവൻ തന്നെ
ത്തന്നെയും ജനങ്ങളെയും ശുദ്ധീകരിക്കണം.
25അനന്തരം അവൻ പാപബലിയുടെ മൃഗ
ത്തിൻെറ കൊഴുപ്പ് യാഗപീഠത്തിൽ ഹോമി
ക്കണം.

26“അസസ്സേലിൻെറയടുത്തേക്ക് ആടിനെ
കൊണ്ടുപോയവൻ തൻെറ വസ്ത്രങ്ങളും ശരീ
രവും വെള്ളത്തിൽ കഴുകണം. അതിനുശേഷം
അവനു പാളയത്തിലേക്കു കടന്നുവരാം.

27“പാപബലികൾക്കായുള്ള കാളയെയും
ആടിനെയും പാളയത്തിനു പുറത്തേക്കു
കൊണ്ടുപോകണം. (ആ മൃഗങ്ങളുടെ രക്തമാണ്
വിശുദ്ധസ്ഥലത്ത് സാധനങ്ങൾ ശുദ്ധീരിക്കാ
നുപയോഗിക്കുന്നത്.) ആ മൃഗങ്ങളുടെ മാംസ
വും തോലും ചാണകവും പുരോഹിതന്മാർ
ദഹിപ്പിച്ചുകളയണം. 28അനന്തരം അവയെ
ദഹിപ്പിക്കുന്നവൻ തൻെറ വസ്ത്രങ്ങളും ശരീ
രവും വെള്ളത്തിൽ കഴുകണം. അതിനുശേഷം
അവനു പാളയത്തിലേക്കു വരാം.

29“ഈ നിയമം നിങ്ങൾക്കു നിത്യമായിരിക്കും.
ഏഴാംമാസം പത്താംതീയതി നിങ്ങൾ ഒന്നും
ഭക്ഷിക്കരുത്. ഒരു ജോലിയും ചെയ്യരുത്. നിങ്ങ
ളുടെ നാട്ടിൽ വസിക്കുന്നസഞ്ചാരികളോ വിദേ
ശികളോ പോലും ഒന്നും ചെയ്യാൻ പാടില്ല.
30എന്തുകൊണ്ടെന്നാൽ അന്നു പുരോഹിതൻ
നിങ്ങളുടെ പാപങ്ങൾ കഴുകിക്കളയുകയും
നിങ്ങളെ ശുദ്ധീകരിക്കുകയും ചെയ്യും. അ
പ്പോൾ നിങ്ങൾ യഹോവയുടെ മുമ്പിൽ ശുദ്ധ
രായിരിക്കും. 31ഈ ദിവസം നിങ്ങൾക്കു വളരെ
പ്രധാനപ്പെട്ട ഒരു വിശ്രമദിവസമാണ്. നിങ്ങൾ
ഒന്നും ഭക്ഷിക്കരുത്. ഇതു നിത്യനിയമമാണ്.

32“അതിനാൽ മഹാപുരോഹിതനായി നിയു
ക്തനായിരിക്കുന്നയാൾ എല്ലാം ശുദ്ധീകരിക്കു
ന്നതിനുള്ള കർമ്മങ്ങൾ ചെയ്യണം. തൻെറ
പിതാവിനുശേഷം മഹാപുരോഹിതനാകാൻ
നിയുക്തനായവനാണയാൾ. ആ പുരോഹി
തൻ തൻെറ വിശുദ്ധലിനൻവസ്ത്രങ്ങൾ ധരിക്ക
ണം. 33അതിവിശുദ്ധ സ്ഥലം, സമ്മേളനക്കൂടാരം,
യാഗപീഠം എന്നിവ അവൻ ശുദ്ധീകരിക്കണം.
അവൻ പുരോഹിതരേയും സകല യിസ്രാ
യേൽജനതയേയും ശുദ്ധീകരിക്കണം. 34യിസ്രാ
യേൽജനതയെ ശുദ്ധീകരിക്കുക എന്നത് ഒരു
നിത്യനിയമമായിരിക്കും. യിസ്രായേൽജനത
യുടെ പാപങ്ങൾ മൂലം എല്ലാ വർഷവും ഒരി
ക്കൽ നിങ്ങൾ അക്കാര്യങ്ങൾ ചെയ്തിരിക്കണം.”
അതിനാൽ യഹോവ മോശെയോടു കല്പിച്ച
കാര്യങ്ങൾ അവർ ചെയ്തു.

## മൃഗങ്ങളെ കൊല്ലാനും തിന്നാനുമുള്ള നിയമങ്ങൾ

17 യഹോവ മോശെയോടു പറഞ്ഞു,
2“അഹരോനോടും അവൻെറ പുത്രന്മാ
രോടും യിസ്രായേലിലെ മുഴുവൻ ജനത
യോടും സംസാരിക്കുക. യഹോവയുടെ കല്പന
ഇതാണെന്ന് അവരോടു പറയുക: 3യിസ്രായേ
ലുകാരനായ ഒരാൾ ഒരു കാളയെയോ ഒരു
കുഞ്ഞാടിനെയോ ഒരു ആടിനെയോ പാളയ
ത്തിനകത്തോ പുറത്തോവച്ച് കൊന്നുവെന്നു
വരാം. 4അയാൾ മൃഗത്തെ സമ്മേളനക്കൂടാര
ത്തിനു മുമ്പിലേക്കു കൊണ്ടുവരണം. മൃഗ
ത്തിൻെറ ഒരു ഭാഗം അവൻ യഹോവയ്ക്കു
സമ്മാനിക്കണം. ആ മനുഷ്യൻ രക്തപാതകം
നടത്തിയിരിക്കുന്നു; അതിനാൽ അവൻ യഹോ
വയുടെ വിശുദ്ധകൂടാരത്തിനു വഴിപാടു കഴി
ച്ചേപറ്റൂ. മൃഗത്തിൻെറ ഒരു ഭാഗം അവൻ യഹോ
വയ്ക്കു നൽകുന്നില്ലെങ്കിൽ അവൻ തൻെറ
സമൂഹത്തിൽനിന്നും ഒറ്റപ്പെടണം! 5ജനങ്ങൾ
യഹോവയ്ക്കുള്ള സമാധാനബലി കൊണ്ടുവ
രുന്നതിനാണ് ഈ നിയമം. തങ്ങൾ വെളിമ്പ്രദേ
ശത്തുവച്ചു കൊല്ലുന്ന മൃഗങ്ങളെ യിസ്രായേൽ
ജനത കൊണ്ടുവരണം. സമ്മേളനക്കൂടാര
ത്തിൻെറ കവാടത്തിൽ, അവർ ആ മൃഗങ്ങളെ
യഹോവയ്ക്കു മുമ്പിൽ കൊണ്ടുവരണം. അവർ
ആ മൃഗങ്ങളെ പുരോഹിതനെ ഏല്പിക്കണം.
6അപ്പോൾ പുരോഹിതൻ ആ മൃഗങ്ങളുടെ രക്തം
സമ്മേളനക്കൂടാരത്തിൻെറ കവാടത്തിൻെറ
സമീപമുള്ള യഹോവയുടെ യാഗപീഠത്തിൽ
തളിക്കണം. ആ മൃഗങ്ങളുടെ കൊഴുപ്പ് പുരോ
ഹിതൻ യാഗപീഠത്തിൽ ഹോമിക്കുകയും
വേണം. അതിൻെറ ഗന്ധം യഹോവയെ പ്രസാ
ദിപ്പിക്കും. 7അവർ തങ്ങളുടെ ‘കോലാടു വിഗ്ര
ഹ’ങ്ങൾക്ക് ഒരു ബലിയും അർപ്പിക്കാൻ പാടില്ല!
ആ ദേവന്മാരുടെ പിന്നാലെയാണല്ലോ അവർ
ഓടി നടന്നത്. അങ്ങനെ അവർ വ്യഭിചാരി
കളെപ്പോലെ പെരുമാറി. ഈ നിയമങ്ങൾ നിത്യ
മാണ്!

8“ജനങ്ങളോടു പറയുക: യിസ്രായേലുകാ
രനോ ഒരു സഞ്ചാരിയോ അവരോടൊപ്പം
വസിക്കുന്ന ഒരു വിദേശിയോ ഒരു ഹോമയാ
ഗമോ ബലിയോ കഴിച്ചു എന്നുവരാം. 9അയാ
ളും തൻെറ വഴിപാട് സമ്മേളനക്കൂടാരത്തിൻെറ
കവാടത്തിങ്കലേക്കു കൊണ്ടുവന്ന് യഹോവ
യ്ക്കു സമർപ്പിക്കണം. അയാളങ്ങനെ ചെയ്തി
ല്ലെങ്കിൽ അയാളെ അയാളുടെ സമൂഹത്തിൽ
നിന്നും പുറന്തള്ളണം.

10“ആരെങ്കിലും രക്തം കുടിച്ചാൽ അവന്
ഞാൻ എതിരായിരിക്കും. അയാൾ ഒരു യിസ്രാ
യേലുകാരനാണോ യിസ്രായേലിൽ താമസി
ക്കുന്ന വിദേശിയാണോ എന്ന വിവേചനമില്ല!
അവനെ ഞാൻ അവൻെറ സമൂഹത്തിൽനിന്നും
വേർപെടുത്തും. 11എന്തുകൊണ്ടെന്നാൽ ശരീര
ത്തിൻെറ ജീവൻ രക്തത്തിലാണിരിക്കുന്നത്.

യാഗപീഠത്തിൽ രക്തമൊഴിക്കേണ്ട രീതി ഞാൻ
നിങ്ങൾക്കു പറഞ്ഞു തന്നിട്ടുണ്ട്. നിങ്ങളെത്ത
ന്നെ ശുദ്ധീകരിക്കാൻ അതു ചെയ്യണം. നിങ്ങളെ
ടുത്ത ജീവന്റെ വിലയായി എനിക്ക് ആ രക്തം
തരണം. 12അതിനാൽ യിസ്രായേൽജനതയോടു
ഞാൻ പറയുന്നു: നിങ്ങളിലാരും രക്തം ഭക്ഷിക്ക
രുത്. നിങ്ങളുടെ കൂടെ വസിക്കുന്ന ഒരു വിദേ
ശിയും രക്തം ഭക്ഷിക്കരുത്.

13“ആരെങ്കിലുമൊരാൾ ഭക്ഷണയോഗ്യമായ
ഒരു കാട്ടുമൃഗത്തെയോ പക്ഷിയേയോ പിടി
ച്ചാൽ അതിന്റെ രക്തം മണ്ണിലൊഴിച്ച് മണ്ണിട്ടു
മൂടണം. യിസ്രായേൽകാരനായാലും നിങ്ങൾ
ക്കിടയിൽ വസിക്കുന്ന വിദേശിയായാലും
അങ്ങനെതന്നെ ചെയ്യണം! 14നിങ്ങളെന്തിനാ
ണിങ്ങനെ ചെയ്യേണ്ടതെന്നോ? ആ മൃഗ
ത്തിന്റെ മാംസത്തിൽ രക്തമിരുന്നാൽ, ആ മൃഗ
ത്തിന്റെ ജീവൻ അപ്പോഴും ആ രക്തത്തിൽ
ഉണ്ടായിരിക്കും. അതിനാൽ യിസ്രായേൽജന
തയ്ക്കു ഞാൻ ഈ കല്പന നൽകുന്നു: രക്ത
മുള്ളമാംസം ഭക്ഷിക്കരുത്! രക്തം ഭക്ഷിക്കുന്ന
ഏതൊരുവനും തന്റെ സമൂഹത്തിൽനിന്നും
വേർപെടുത്തപ്പെടണം.

15താനേ ചത്തതോ മറ്റു മൃഗങ്ങൾ കൊന്നതോ
ആയ മൃഗങ്ങളെ തിന്നുന്നവൻ സായാഹ്നം വരെ
അശുദ്ധനാണ്. അവൻ തന്റെ വസ്ത്രങ്ങൾ
നനച്ചുകുളിക്കണം. യിസ്രായേലുകാരനായാ
ലും അവർക്കിടയിലെ വിദേശിയായാലും
അങ്ങനെ തന്നെ! 16അയാൾ വസ്ത്രം കഴുകി
കുളിക്കുന്നില്ലെങ്കിൽ അയാൾ പാപത്തിന്റെ
അപരാധിയായിത്തീരും.”

### ലൈംഗികബന്ധങ്ങളുടെ നിയമങ്ങൾ

18 യഹോവ മോശെയോടു പറഞ്ഞു,
2“യിസ്രായേൽജനതയോടു പറയുക:
നിങ്ങളുടെ ദൈവമാകുന്ന യഹോവ ഞാനാ
കുന്നു. 3മുമ്പ് നിങ്ങൾ ഈജിപ്തിൽ താമസിച്ചു.
ആ രാജ്യത്തു ചെയ്യപ്പെട്ടിരുന്നതൊന്നും നിങ്ങൾ
ചെയ്യരുത്! നിങ്ങളെ ഞാൻ കനാനിലേക്കു
നയിച്ചുകൊണ്ടിരിക്കുന്നു. ആ നാട്ടിൽ അനു
ഷ്ഠിച്ചുവരുന്നതൊന്നും നിങ്ങൾ ചെയ്യരുത്.
അവരുടെ ആചാരങ്ങളും അനുഷ്ഠിക്കരുത്.
4നിങ്ങൾ എന്റെ ചട്ടങ്ങൾ അനുസരിക്കുകയും
എന്റെ നിയമങ്ങൾ പിന്തുടരുകയും വേണം!
ആ ചട്ടങ്ങൾ പിന്തുടരുന്നുവെന്ന് നിങ്ങൾ
ഉറപ്പു വരുത്തുക! എന്തുകൊണ്ടെന്നാൽ ഞാൻ
നിങ്ങളുടെ ദൈവമായ യഹോവയാകുന്നു.
5അതിനാൽ എന്റെ നിയമങ്ങളും ചട്ടങ്ങളും
നിങ്ങൾ അനുസരിക്കണം .എന്റെ നിയമങ്ങളും
ചട്ടങ്ങളും അനുസരിക്കുന്നവൻ ജീവിക്കും!
ഞാൻ യഹോവയാകുന്നു!

6“നിങ്ങളുടെ അടുത്ത ബന്ധത്തിൽപ്പെട്ടവരു
മായി നിങ്ങൾ ലൈംഗികബന്ധത്തിലേർപ്പെട
രുത്! ഞാൻ യഹോവയാകുന്നു.

7“നിങ്ങളുടെ പിതാവോ മാതാവോ ആയും
ഒരിക്കലും ലൈംഗികബന്ധം പുലർത്തരുത്.
അവൾ നിങ്ങളുടെ അമ്മയാകുന്നു. അതിനാൽ
അവളുമായി ലൈംഗികബന്ധം പാടില്ല.
8നിങ്ങളുടെ അമ്മയല്ലെങ്കിലും നിങ്ങളുടെ അപ്പ
ന്റെ ഭാര്യയുമായി ലൈംഗികബന്ധം പാടില്ല.
എന്തുകൊണ്ടെന്നാൽ, അതു നിങ്ങളുടെ പിതാ
വുമായുള്ള ലൈംഗികബന്ധം പോലെയാണ്.

9“നിങ്ങളുടെ സഹോദരിയുമായും ലൈംഗി
കബന്ധത്തിലേർപ്പെടരുത്. അവൾ നിങ്ങളുടെ
പിതാവിന്റെയോ മാതാവിന്റെയോ മകളാ
ണോ എന്നതു പ്രശ്നമല്ല. അവൾ നിങ്ങളുടെ
വീട്ടിലാണോ മറ്റെവിടെയെങ്കിലുമാണോ ജനി
ച്ചതെന്നും പ്രശ്നമല്ല.

10“നിങ്ങളുടെ പൗത്രിയുമായും ലൈംഗികബ
ന്ധത്തിലേർപ്പെടരുത്. അവൾ നിങ്ങളുടെ
തന്നെ ഭാഗമാണ്!

11“നിങ്ങളുടെ പിതാവിനും അയാളുടെ ഭാര്യ
യ്ക്കും ഒരു പുത്രി പിറന്നാൽ അവൾ നിങ്ങളുടെ
സഹോദരിയായിരിക്കും. അവളുമായും നിങ്ങൾ
ലൈംഗികബന്ധത്തിലേർപ്പെടരുത്.

12“നിങ്ങളുടെ പിതൃസഹോദരിയുമായും
ലൈംഗികബന്ധം പാടില്ല. അവൾ നിങ്ങളുടെ
അടുത്ത ബന്ധുവാണ്. 13നിങ്ങളുടെ അമ്മ
യുടെ സഹോദരിയുമായും ലൈംഗികബന്ധം
പാടില്ല. അവൾ നിങ്ങളുടെ അമ്മയുടെ അടു
ത്ത ബന്ധുവാണ്. 14നിങ്ങളുടെ പിതൃസഹോ
ദരനുമായും ലൈംഗികബന്ധം പുലർത്തരുത്.
നിങ്ങൾ നിങ്ങളുടെ അമ്മാവന്റെ ഭാര്യയുടെയ
ടുത്ത് ലൈംഗികബന്ധത്തിനു പോകരുത്.
അവൾ നിങ്ങളുടെ അമ്മാവിയാണ്.

15“നിങ്ങൾ നിങ്ങളുടെ മകന്റെ ഭാര്യയെ
പ്രാപിക്കരുത്. അവൾ നിങ്ങളുടെ മകന്റെ
ഭാര്യയാണ്. അവളുമായി നിങ്ങൾക്ക് ലൈംഗി
കബന്ധം പാടില്ല.

16“സഹോദരഭാര്യയെയും പ്രാപിക്കരുത്.
അതു സഹോദരനുമായി ലൈംഗികബന്ധം
പുലർത്തുന്നതു പോലെയാണ്.

17“ഒരു അമ്മയുമായും അവളുടെ മകളുമായും
നിങ്ങൾക്ക് ലൈംഗികബന്ധം പാടില്ല. ആ
സ്ത്രീയുടെ പൗത്രിയേയും നിങ്ങൾ പ്രാപി
ക്കരുത്. ആ പൗത്രി ആ സ്ത്രീയുടെ മകന്റെ
യോ മകളുടെയോ പുത്രിയായിക്കൊള്ളട്ടെ.
അവളുടെ പൗത്രിമാർ അടുത്ത ബന്ധുക്കളാണ്.
അവരുമായി ബന്ധപ്പെടുന്നത് പാപമാണ്.

18“നിങ്ങളുടെ ഭാര്യ ജീവിച്ചിരിക്കേ അവളുടെ
സഹോദരിയേയും ഭാര്യയാക്കരുത്. അത് ആ
സഹോദരിമാരെ ശത്രുക്കളാക്കും. നിങ്ങളുടെ
ഭാര്യയുടെ സഹോദരിയുമായും ലൈംഗിക
ബന്ധം പാടില്ല.

19“ഒരു സ്ത്രീ ഋതുവായിരിക്കുമ്പോൾ അവളെ
പ്രാപിക്കാൻ ശ്രമിക്കരുത്. ആ സമയത്ത് അവൾ
അശുദ്ധയാണ്.

20“അയൽക്കാരന്റെ ഭാര്യയുമായി നിങ്ങൾക്ക്
ലൈംഗികബന്ധം ഉണ്ടായാൽ അതു നിങ്ങളെ
അഴുക്കാക്കും.

21“നിങ്ങൾ നിങ്ങളുടെ മക്കളിലാരെയെ
ങ്കിലും അഗ്നിയിലൂടെ മോലേക്കിനു നൽക
രുത്. അങ്ങനെ ചെയ്യുന്നത് നിങ്ങൾ നിങ്ങളുടെ
ദൈവത്തിന്റെ നാമത്തെ ആദരിക്കുന്നില്ല
എന്നാകും തെളിയിക്കുക! ഞാനാകുന്നു
യഹോവ.

22“ഒരു സ്ത്രീയുമായെന്നപോലെ ഒരു പുരുഷ
നുമായും നിങ്ങൾ ലൈംഗികബന്ധത്തിലേർ
പ്പെടരുത്. അത് ഉഗ്രപാപമാണ്!

23“ഏതെങ്കിലും മൃഗവുമായും നിങ്ങൾ ലൈം
ഗികബന്ധത്തിലേർപ്പെടരുത്. അതു നിങ്ങളെ
അശുദ്ധമാക്കുകയേ ഉള്ളൂ. അതുപോലെ സ്ത്രീ
കളും മൃഗവുമായി ബന്ധപ്പെടരുത്. അതു പ്രകൃ
തിവിരുദ്ധമാണ്!

24“ഈ തെറ്റുകൾ ചെയ്ത് നിങ്ങൾ സ്വയം
അശുദ്ധരാകാതിരിക്കുക! ഞാൻ ജനങ്ങളെ അവ
രുടെ രാജ്യത്തുനിന്നും പുറത്താക്കി ആ ദേശം

നിങ്ങൾക്കു തരുന്നു! എന്തുകൊണ്ടെന്നാൽ
അവർ ആ കൊടുംപാപങ്ങൾ ചെയ്തു.
25അവർ ആ നാടിനെ അശുദ്ധമാക്കി! അതി
നാൽ അവരുടെ പാപത്തിന് ഞാൻ അവരെ
ക്കൊണ്ട് വില കൊടുപ്പിക്കും. അതിനാൽ ആ
നാട് അതിലെ ജനതയെ ഛർദ്ദിക്കുന്നു!
26“അതിനാൽ നിങ്ങൾ എന്റെ നിയമങ്ങളും
ചട്ടങ്ങളും അനുസരിക്കുക. നിങ്ങൾ അത്തരം
കൊടുംപാപങ്ങളൊന്നും ചെയ്യരുത്. യിസ്രാ
യേൽപൗരന്മാർക്കും നിങ്ങൾക്കും നിങ്ങളുടെ
ഇടയിൽ വസിക്കുന്ന മറ്റുള്ളവർക്കും വേണ്ടിയു
ള്ളതാണ് ആ നിയമങ്ങൾ! 27നിങ്ങൾക്കു മുമ്പ്
അവിടെ വസിച്ചവർ ആ കടുംകൈകൾ ചെ
യ്ത് ദേശത്തെ അശുദ്ധമാക്കി! 28നിങ്ങൾ അതു
ചെയ്താൽ നിങ്ങൾ നാടിനെ അശുദ്ധമാക്കുക
യായിരിക്കും. അപ്പോൾ നിങ്ങൾക്കു മുമ്പു വസി
ച്ചിരുന്നവരെയെന്നപോലെ ആ ദേശം നിങ്ങ
ളെയും ഛർദ്ദിക്കും. 29ആരെങ്കിലും ആ കൊടും
പാപങ്ങളിലെന്തെങ്കിലും ചെയ്താൽ അവൻ
തന്റെ സമൂഹത്തിൽനിന്നും പുറന്തള്ളപ്പെ
ടണം! 30മറ്റുള്ളവർ ആ പാപങ്ങൾ ചെയ്തു.
പക്ഷേ നിങ്ങൾ എന്റെ നിയമങ്ങൾ അനുസരി
ക്കണം! ആ കൊടുംപാപങ്ങളിലൊന്നുപോലും
നിങ്ങൾ ചെയ്യരുത്! അവ ചെയ്ത് സ്വയം
അശുദ്ധരാകാതിരിക്കുക. നിങ്ങളുടെ ദൈവ
മായ യഹോവ ഞാനാകുന്നു.”

### യിസ്രായേൽ ദൈവത്തിനുള്ളത്

19 യഹോവ മോശെയോടു പറഞ്ഞു, 2“യി
സ്രായേൽജനതയോടു പറയുക: നിങ്ങ
ളുടെ ദൈവമായ യഹോവ ഞാനാകുന്നു!
ഞാൻ വിശുദ്ധനാണ്, അതിനാൽ നിങ്ങളും
വിശുദ്ധരായിരിക്കുക!
3“നിങ്ങളിലോരോരുത്തരും തങ്ങളുടെ മാതാ
പിതാക്കളെ ആദരിക്കുകയും എന്റെ വിശേഷ
വിശ്രമദിനങ്ങൾ പാലിക്കുകയും വേണം. ഞാൻ
നിങ്ങളുടെ ദൈവമായ യഹോവയാകുന്നു!
4“വിഗ്രഹങ്ങളെ ആരാധിക്കരുത്. നിങ്ങൾ
ക്കായി ദേവന്മാരുടെ വിഗ്രഹങ്ങൾ വാർത്തുണ്ടാ
ക്കരുത്. ഞാൻ നിങ്ങളുടെ ദൈവമായ യഹോവ
യാകുന്നു!
5“നിങ്ങൾ യഹോവയ്ക്കു ഒരു സമാധാന
ബലിയർപ്പിക്കുമ്പോൾ നിങ്ങൾ സ്വീകാര്യനാ
കുംവിധം ശരിയായ രീതിയിൽ അർപ്പി ക്കണം.
6നിങ്ങൾ അതർപ്പിക്കുന്ന ദിവസവും പിറ്റേ
ദിവസവുമായി അതു ഭക്ഷിക്കുകയും വേണം.
മൂന്നാംദിവസവും ബലിവസ്തു അവശേഷി
ക്കുന്നുവെങ്കിൽ അതു ദഹിപ്പിക്കുക. 7മൂന്നാം
ദിവസം ബലിവസ്തുക്കളൊന്നും നിങ്ങൾ
ഭക്ഷിക്കരുത്. അതു അശുദ്ധവും അസ്വീകാര്യ
വുമാണ്! 8അങ്ങനെയാരെങ്കിലും ചെയ്താൽ
അവൻ പാപം മൂലം അപരാധിയായിത്തീരും!
എന്തുകൊണ്ടെന്നാൽ അവൻ യഹോവയുടെ
വിശുദ്ധവസ്തുക്കളെ ആദരിക്കുന്നില്ല. അയാൾ
തന്റെ സമൂഹത്തിൽനിന്നും പുറന്തള്ളപ്പെ
ടണം.
9“വിളവെടുപ്പു സമയത്ത് കൊയ്ത്തു നടത്തു
മ്പോൾ വയലിന്റെ അരികുവരെ കൊയ്യരുത്.
താഴെവീഴുന്ന ധാന്യങ്ങൾ വാരിയെടുക്കുകയു
മരുത്. നിങ്ങളുടെ മുന്തിരിത്തോട്ടത്തിലെ
മുഴുവൻ മുന്തിരിയും പറിച്ചെടുക്കരുത്. 10അതു
പോലെ നിലത്തു വീണ മുന്തിരിയും പെറുക്കി
യെടുക്കാതിരിക്കുക. എന്തുകൊണ്ടെന്നാൽ,
അവ പാവപ്പെട്ടവർക്കും നിങ്ങളുടെ രാജ്യത്തു
കൂടി സഞ്ചരിക്കുന്നവർക്കും വേണ്ടിയുള്ളതാണ്.
നിങ്ങളുടെ ദൈവമായ യഹോവ ഞാനാകുന്നു!
11“നിങ്ങൾ മോഷ്ടിക്കരുത്. മറ്റുള്ളവരെ
വഞ്ചിക്കരുത്. പരസ്പരം നുണ പറയരുത്.
12കള്ളസത്യങ്ങൾക്ക് എന്റെ പേര് ഉപയോഗി
ക്കരുത്. അങ്ങനെ ചെയ്താൽ നിങ്ങൾ നിങ്ങ
ളുടെ ദൈവത്തിന്റെ നാമത്തെ ആദരിക്കുന്നി
ല്ലെന്നു വരും. നിങ്ങളുടെ ദൈവമായ യഹോവ
ഞാനാകുന്നു.
13“അയൽക്കാരനോട് ഒരിക്കലും തിന്മ ചെയ്യ
രുത്. അവനെ കൊള്ളയടിക്കരുത്. കൂലിപ്പണി
ക്കാരന്റെ കൂലി പുലരുംവരെ രാത്രി മുഴുവൻ
പോലും വച്ചുകൊണ്ടിരിക്കരുത്.
14“ബധിരനായ ഒരുവനെ നിങ്ങൾ ശപിക്ക
രുത്. അന്ധനെ വീഴിക്കാൻ അവന്റെ മാർഗ്ഗ
ത്തിൽ ഒന്നും ഇടരുത്. പക്ഷേ നിങ്ങൾ നിങ്ങ
ളുടെ ദൈവത്തെ ആദരിക്കണം. ഞാനാണ്
യഹോവ!
15“ന്യായവിധിയിൽ നിങ്ങൾ നീതി പാലി
ക്കണം. പാവങ്ങളോട് പ്രത്യേക ആനുകൂല്യ
ങ്ങൾ കാണിക്കരുത്. പ്രമുഖരായവർക്കും ആനു
കൂല്യങ്ങളൊന്നും പ്രത്യേകിച്ചു നൽകരുത്.
നിങ്ങളുടെ അയൽക്കാരനെ നീതിനിഷ്ഠ
യോടെ വേണം വിധിക്കാൻ. 16മറ്റുള്ളവർക്കെ
തിരെ നുണക്കഥകൾ പ്രചരിപ്പിക്കരുത്. അയ
ൽക്കാരന്റെ ജീവിതത്തെ അപകടപ്പെടുത്തുന്ന
യാതൊന്നും പ്രവർത്തിക്കരുത്. യഹോവ
ഞാനാകുന്നു!
17“നിങ്ങൾ സഹോദരനെ മനസ്സുകൊണ്ടു
വെറുക്കാതിരിക്കുക. അയൽക്കാരൻ തെറ്റായതെ
ന്തെങ്കിലും പ്രവർത്തിച്ചാൽ അവനുമായി
അക്കാര്യം സംസാരിക്കുക. പക്ഷേ അവനോടു
ക്ഷമിക്കുക! അപ്പോൾ പാപംകൊണ്ട് നീ അപ
രാധിയാകില്ല. 18നിങ്ങളോടു മറ്റുള്ളവർ ചെ
യ്യുന്ന തെറ്റുകൾ പൊറുക്കുക. പകയുണ്ടാവാ
തിരിക്കുക. നിന്നെയെന്നപോലെ നിന്റെ അയ
ൽക്കാരനെയും സ്നേഹിക്കുക. യഹോവ
ഞാനാകുന്നു.
19“എന്റെ നിയമങ്ങൾ നിങ്ങൾ അനുസരി
ക്കണം. രണ്ടുതരം മൃഗങ്ങളെ ഇണചേർക്കരുത്.
നിങ്ങളുടെ വയലിൽ രണ്ടുതരം വിത്തു വിത
യ്ക്കരുത്. രണ്ടുതരം നൂലുകൾകൊണ്ടു നെയ്ത
വസ്ത്രങ്ങൾ ധരിക്കരുത്.
20“ഒരു പുരുഷൻ മറ്റൊരാളുടെ അടിമസ്ത്രീ
യുമായി ലൈംഗികബന്ധത്തിലേർപ്പെട്ടെന്നു
വരാം. പക്ഷേ ആ അടിമസ്ത്രീ സ്വതന്ത്രയാക്ക
പ്പെട്ടവളല്ല. അങ്ങനെ വന്നാൽ ശിക്ഷയുണ്ടാ
കണം. പക്ഷേ അവരെ വധിക്കരുത്. എന്തുകൊ
ണ്ടെന്നാൽ സ്ത്രീ സ്വതന്ത്രയല്ല. 21പുരുഷൻ
സമ്മേളനക്കൂടാരത്തിന്റെ കവാടത്തിൽ
യഹോവയ്ക്കു തന്റെ അപരാധബലി അർപ്പി
ക്കണം. അപരാധബലിയ്ക്കായി അയാൾ ഒരു
ആണാടിനെ കൊണ്ടുവരണം. 22അയാളെ
ശുദ്ധീകരിക്കാനുള്ള കർമ്മങ്ങൾ പുരോഹിതൻ
ചെയ്യണം. ആണാടിനെ പുരോഹിതൻ യഹോ
വയ്ക്കു മുമ്പിൽ അപരാധബലിയായി അർ
പ്പിക്കും. അത് അയാളുടെ പാപങ്ങൾക്കു വേണ്ടി
യാണ്. അപ്പോൾ അയാളുടെ പാപങ്ങൾ പൊ
റുക്കപ്പെടും.
23“ഭാവിയിൽ നിങ്ങൾ നിങ്ങളുടെ രാജ്യത്തി
ലേക്കു പ്രവേശിക്കും. അപ്പോൾ നിങ്ങൾ ആഹാ
രത്തിന് പല തരത്തിൽപ്പെട്ട മരങ്ങൾ നട്ടുപിടി
പ്പിക്കണം. ഒരു മരം നട്ടാൽ മൂന്നുവർഷം കഴി
ഞ്ഞേ അതിന്റെ ഫലം ഭക്ഷിക്കാവൂ. ആദ്യം

അവ ഭക്ഷിക്കരുത്. 24നാലാംവർഷം അതിലെ
ഫലങ്ങൾ യഹോവയ്ക്കുള്ളതാണ്. അതു
യഹോവയ്ക്കുള്ള വിശുദ്ധ സ്തുതിവഴിപാ
ടാണ്. 25അനന്തരം അഞ്ചാംവർഷം ആ മരത്തിൽ
നിന്നുള്ള പഴം നിങ്ങൾക്കു ഭക്ഷിക്കാം. മരം നിങ്ങ
ൾക്കായി കൂടുതൽ കൂടുതൽ പഴങ്ങൾ ഉല്പാദി
പ്പിക്കുകയും ചെയ്യും. നിങ്ങളുടെ ദൈവമായ
യഹോവ ഞാനാകുന്നു!

26"രക്തം തങ്ങി നിൽക്കുന്ന മാംസം നിങ്ങൾ
ഭക്ഷിക്കരുത്.

"ഭാവി പ്രവചിക്കാൻ നിങ്ങൾ മാന്ത്രികവിദ്യ
പോലുള്ള ഒന്നും പ്രയോഗിക്കരുത്.

27"നിങ്ങളുടെ മുഖത്തിന്റെ വശത്തു വള
രുന്ന മുടി വടിച്ചുകളയരുത്. മുഖത്തിന്റെ വശ
ത്തു വളരുന്ന താടിയും വെട്ടരുത്. 28മരിച്ചവരെ
ഓർമ്മിക്കാൻ സ്വശരീരത്തിൽ മുറിവേല്പിക്ക
രുത്. ശരീരത്തിൽ പച്ചകുത്തുകയുമരുത്. ഞാനാ
കുന്നു യഹോവ!

29"നിങ്ങളുടെ പുത്രിയെ ഒരു വേശ്യയാക്കുക
വഴി പങ്കിലയാകാൻ അനുവദിക്കരുത്. അത്
നിങ്ങൾ അവളെ ആദരിക്കുന്നില്ല എന്നു കാണി
ക്കും! നിങ്ങളുടെ രാജ്യത്ത് ആരെയും വേശ്യക
ളാകാൻ അനുവദിക്കരുത്. അത്തരം പാപങ്ങൾ
നിങ്ങളുടെ രാജ്യത്ത് വന്നു നിറയാൻ അനു
വദിക്കാതിരിക്കുക.

30"എന്റെ വിശിഷ്ട അവധിദിവസങ്ങളിൽ
പണിയെടുക്കാതിരിക്കണം. എന്റെ വിശുദ്ധ
സ്ഥലത്തെ നിങ്ങൾ ആദരിക്കണം. യഹോവ
ഞാനാകുന്നു.

31"മന്ത്രവാദികളുടെയോ വെളിച്ചപ്പാടുകളു
ടെയോ അടുത്തേക്ക് ഉപദേശത്തിനു പോക
രുത്. അവർ നിങ്ങളെ അശുദ്ധരാക്കുമെന്നതി
നാൽ പോകരുത്. നിങ്ങളുടെ ദൈവമായ
യഹോവ ഞാനാകുന്നു!

32"വൃദ്ധരെ ആദരിക്കുക. അവർ മുറിയി ലേക്കു
വരുമ്പോൾ എഴുന്നേറ്റു നിൽക്കുക. നിങ്ങളുടെ
ദൈവത്തോടു ആദരവ് കാട്ടുക. യഹോവ
ഞാനാകുന്നു!

33"നിങ്ങളുടെ രാജ്യത്തു വസിക്കുന്ന വിദേശി
കളെ ഉപദ്രവിക്കരുത്. 34നിങ്ങളുടെ പൗരന്മാ
രോടെന്നപോലെ തന്നെ അവരോടും പെരു
മാറുക. നിങ്ങളെയെന്നപോലെ വിദേശിക
ളെയും സ്നേഹിക്കുക. എന്തുകൊണ്ടെന്നാൽ
ഒരിക്കൽ, ഈജിപ്തിൽ നിങ്ങളും വിദേശികളാ
യിരുന്നു. നിങ്ങളുടെ ദൈവമായ യഹോവ
ഞാനാകുന്നു!

35"ജനങ്ങളെ നീതിനിഷ്ഠയോടെ വിധി
ക്കുക. സാധനങ്ങൾ അളക്കുമ്പോഴും തൂക്കു
മ്പോഴും നീതിയോടെ ചെയ്യുക. 36നിങ്ങളുടെ
കുടകൾ ശരിയായ അളവിലുള്ളതായിരിക്കണം.
നിങ്ങളുടെ അളവുപാത്രത്തിൽ ശരിയായ അള
വിൽ ദ്രാവകം കൊള്ളണം. നിങ്ങളുടെ ത്രാസ്സു
കളും കട്ടികളും ശരിയായ അളവിൽ തൂക്കണം.
നിങ്ങളുടെ ദൈവമായ യഹോവ ഞാനാകുന്നു!
ഈജിപ്തിൽനിന്നും നിങ്ങളെ മോചിപ്പിച്ചത്
ഞാനാകുന്നു!

37"എന്റെ എല്ലാ നിയമങ്ങളും ചട്ടങ്ങളും
നിങ്ങൾ ഓർമ്മിക്കണം. നിങ്ങൾ അവ അനുസ
രിക്കുകയും വേണം. യഹോവ ഞാനാകുന്നു!"

## വിഗ്രഹാരാധനയ്ക്കെതിരെ മുന്നറിയിപ്പ്

20 യഹോവ മോശെയോടു പറഞ്ഞു,
2"യിസ്രായേൽജനതയോട് നീ ഇക്കാര്യ
ങ്ങൾ കൂടി പറയണം: നിങ്ങളുടെ രാജ്യത്തെ
ആരെങ്കിലും തങ്ങളുടെ പുത്രന്മാരിൽ ഒരുവനെ
വ്യാജദൈവമായ മോലേക്കിനു സമർപ്പിച്ചെന്നു
വരാം. അയാൾ കൊല്ലപ്പെടണം! അയാൾ
യിസ്രായേൽപൗരനാണോ യിസ്രായേലിൽ
വസിക്കുന്ന വിദേശിയാണോ എന്നൊന്നും
നോക്കാതെ അയാളെ കല്ലെറിഞ്ഞു കൊല്ലണം!.
3ഞാൻ അവന് എതിരായിരിക്കും! അവനെ
ഞാൻ അവന്റെ ജനതയിൽ നിന്നും വേർപെടു
ത്തും! എന്തുകൊണ്ടെന്നാൽ അവൻ തന്റെ കുട്ടി
കളെ മോലേക്കിനു കൊടുത്തു. അവൻ എന്റെ
വിശുദ്ധനാമത്തെ ആദരിക്കുന്നില്ല എന്ന് തെളി
യിച്ചു കഴിഞ്ഞു! അവൻ എന്റെ വിശുദ്ധസ്ഥല
ത്തെ അശുദ്ധമാക്കുകയും ചെയ്തു. 4സാധാ
രണ ജനങ്ങൾ അവനെ അവ ഗണിച്ചുവെന്നു
വരാം. തന്റെ കുട്ടികളെ മോലേക്കിനു കൊടു
ത്തവനെ അവർ വധിച്ചില്ലെന്നും വരാം.
5പക്ഷേ ഞാൻ അവനും അവന്റെ കുടുംബത്തി
നും എതിരായിരിക്കും! അവനെ ഞാൻ അവ
ന്റെ ജനതയിൽനിന്നും വേർപെടുത്തും!
എന്നെ അവിശ്വസിച്ച് മോലേക്കിന്റെ പുറകെ
പോകുന്നവരെയൊക്കെ ഞാൻ
വേർപെടുത്തും.

6"മന്ത്രവാദികളുടെയും വെളിച്ചപ്പാടന്മാരു
ടെയും അടുത്ത് ഉപദേശത്തിനു പോകുന്നവ
ർക്കും ഞാൻ എതിരായിരിക്കും. അയാൾ
എന്നിൽ അവിശ്വസിക്കുന്നവനാണ്. അതി
നാൽ ഞാൻ അവനെ അവന്റെ സമൂഹത്തിൽ
നിന്നും വേർപെടുത്തും.

7"സ്വയപരിവർത്തനം നടത്തുക! നിങ്ങൾ
സ്വയം വിശുദ്ധരാക്കുക! എന്തുകൊണ്ടെന്നാൽ
ഞാൻ വിശുദ്ധനും നിങ്ങളുടെ ദൈവമായ
യഹോവയുമാകുന്നു. 8എന്റെ നിയമങ്ങൾ ഓർ
മ്മിക്കുകയും അനുസരിക്കുകയും ചെയ്യുക.
ഞാനാണ് യഹോവ. നിങ്ങളെ ഞാൻ എന്റെ
വിശുദ്ധജനതയുമാക്കിയിരിക്കുന്നു.

9"സ്വന്തം മാതാപിതാക്കളെ ശപിക്കുന്നവൻ
വധിക്കപ്പെടണം. തന്റെ മാതാപിതാക്കളെ
ശപിച്ചു എന്നതുകൊണ്ട് അവൻ സ്വന്തം മരണ
ത്തിന് ഉത്തരവാദിയായിരിക്കും! *

## ലൈംഗികപാപത്തിനുള്ള ശിക്ഷകൾ

10"അയൽക്കാരന്റെ ഭാര്യയുമായി ലൈംഗിക
ബന്ധത്തിൽ ഏർപ്പെടുന്നവനെയും ആ സ്ത്രീ
യേയും വ്യഭിചാരക്കുറ്റം ചുമത്തി വധിക്കണം.
11അപ്പന്റെ ഭാര്യയുമായി ലൈംഗികബന്ധ
ത്തിലേർപ്പെടുന്നവനേയും ആ സ്ത്രീയേയും
വധിക്കണം. അവരുടെ മരണത്തിന് അവർ
തന്നെ ഉത്തരവാദികൾ. അത് അയാൾ സ്വന്തം
പിതാവിനെ പ്രാപിക്കുന്നതുപോലെ തന്നെ!

12"ഒരാൾ തന്റെ പുത്രഭാര്യയെ പ്രാപിച്ചാൽ
ഇരുവരും വധിക്കപ്പെടണം. അവർ വളരെ
വലിയ ഒരു ലൈംഗികപാപമാണു ചെയ്തത്.
അവരുടെ മരണത്തിന് അവർ തന്നെയാണ്
ഉത്തരവാദികൾ.

13"ഒരു പുരുഷൻ മറ്റൊരു പുരുഷനെ
സ്ത്രീയെ എന്നപോലെ പ്രാപിച്ചാൽ അവർ
ചെയ്യുന്നതു ഒരു കൊടുംപാപമായിരിക്കും.
അവർ വധിക്കപ്പെടണം. അവരുടെ മരണത്തിന്
അവർ തന്നെയാണുത്തരവാദികൾ.

14"ഒരാൾക്ക് ഒരു സ്ത്രീയുമായും അവളുടെ
അമ്മയുമായും ലൈംഗികബന്ധം ഉണ്ടായാൽ,
വെറുപ്പുളവാക്കുന്ന ലൈംഗികപാപമായിരി

---

**അവൻ ... ഉത്തരവാദിയായിരിക്കും** "അവന്റെ രക്തം അവനുമേൽ" എന്നു വാച്യാർത്ഥം.

ക്കുമത്. ആ പുരുഷനേയും സ്ത്രീകളേയും ജന
ങ്ങൾ ദഹിപ്പിക്കണം! നിങ്ങൾക്കിടയിൽ അത്ത
രം പാപങ്ങളുണ്ടാകാൻ ഇടയാകരുത്!
15“ഒരാൾ ഒരു മൃഗത്തെ പ്രാപിച്ചാൽ അവനെ
വധിക്കണം. മൃഗത്തെയും നിങ്ങൾ കൊല്ലണം.
16മൃഗത്തെ പ്രാപിക്കുന്ന സ്ത്രീയേയും ആ മൃഗ
ത്തേയും വധിക്കണം. അവരുടെ മരണത്തിന്
അവർ തന്നെയാണുത്തരവാദികൾ.
17“ഒരാൾ തന്റെ സഹോദരിയുമായോ അർ
ദ്ധസഹോദരിയുമായോ ലൈംഗികബന്ധത്തി
ലേർപ്പെടുന്നത് ലജ്ജാകരമാണ്! അവരെ പര
സ്യമായി ശിക്ഷിക്കണം. അവരെ സമൂഹത്തിൽ
നിന്നും വേർപെടുത്തണം! സഹോദരിയെ
പ്രാപിക്കുന്നവനെ അവന്റെ പാപത്തിന്
ശിക്ഷിക്കണം. *
18“ആർത്തവകാലത്ത് ഒരുവൻ ഒരു സ്ത്രീയെ
പ്രാപിച്ചാൽ ഇരുവരെയും അവരുടെ സമൂഹ
ത്തിൽനിന്നും വേർപെടുത്തണം. അവളുടെ
രക്തത്തിന്റെ ഉറവിടം അനാവരണം ചെയ്തു
എന്ന പാപം അവർ ചെയ്തു.
19“അമ്മയുടെയോ അപ്പന്റെയോ സഹോദ
രിയുമായി ബന്ധപ്പെടരുത്. അത് രക്തബന്ധ
മുള്ളവരെ പ്രാപിക്കലായിരിക്കും. ആ പാപ
ത്തിന് നിങ്ങൾ ശിക്ഷിക്കപ്പെടണം.
20“അമ്മാവന്റെ ഭാര്യയെ ഒരുവൻ പ്രാപി
ക്കരുത്. അത് അമ്മാവനെ പ്രാപിക്കുമ്പോലെ
തന്നെയാണ്. അയാളും അമ്മാവന്റെ ഭാര്യയും
തങ്ങളുടെ പാപത്തിന് ശിക്ഷിക്കപ്പെടും. ആ
കുറ്റത്തിന് സന്താനങ്ങളുണ്ടാവാതെ അവർ മരി
ക്കണം.
21“സഹോദരന്റെ ഭാര്യയെ പ്രാപിക്കുന്നതും
തെറ്റാണ്. അതു സഹോദരനെ പ്രാപിക്കുന്നതു
പോലെ തന്നെയാണ്! അവരും സന്താനരഹി
തരാകും.
22“എന്റെ എല്ലാ നിയമങ്ങളും ചട്ടങ്ങളും
നിങ്ങൾ ഓർമ്മിക്കണം. അവയെ അനുസരിക്കു
കയും വേണം. ഞാൻ നിങ്ങളെ നിങ്ങളുടെ
നാട്ടിലേക്കു നയിക്കുകയാണ്. നിങ്ങൾ ആ
രാജ്യത്തു വസിക്കും. നിങ്ങൾ എന്റെ നിയമ
ങ്ങളും ചട്ടങ്ങളും അനുസരിക്കുന്നുവെങ്കിൽ
നിങ്ങളുടെ രാജ്യം നിങ്ങളെ ഛർദ്ദിച്ചുകളയില്ല.
23മറ്റുള്ളവരെ ഞാൻ ആ രാജ്യത്തുനിന്നും പുറ
ത്താക്കും. എന്തുകൊണ്ടെന്നാൽ അവർ ആ
പാപങ്ങളെല്ലാം ചെയ്തു! ആ പാപങ്ങളെ
ഞാൻ വെറുക്കുന്നു! അതിനാൽ അവർ ജീവിച്ച
മാർഗ്ഗത്തിൽ ജീവിക്കരുത്!
24“അവരുടെ രാജ്യം നിങ്ങൾക്കു ലഭിക്കുമെന്നു
ഞാൻ നിങ്ങളോടു പറഞ്ഞു. അവരുടെ രാജ്യം
ഞാൻ നിങ്ങൾക്കു നൽകും. ആ രാജ്യം നിങ്ങ
ളുടേതാകും. അനേകം നന്മകൾ നിറഞ്ഞ ഒരു
ദേശമായിരിക്കും അത്. നിങ്ങളുടെ ദൈവമായ
യഹോവ ഞാനാകുന്നു.
“നിങ്ങളെ ഞാൻ എന്റെ വിശുദ്ധജന
തയാക്കി. നിങ്ങളോട് ഞാൻ മറ്റുള്ളവരിൽ
നിന്നും വ്യത്യസ്തമായി പെരുമാറി. 25അതി
നാൽ നിങ്ങൾ മൃഗങ്ങളിലെ ശുദ്ധാശുദ്ധികൾ
വേർതിരിച്ചറിയണം. പക്ഷികളിലും നിങ്ങൾ
ശുദ്ധമായവയെയും അശുദ്ധമായവയെയും
വേർതിരിച്ചറിയണം. അശുദ്ധമായ പക്ഷിക
ളെയോ അശുദ്ധമൃഗങ്ങളെയോ ഭൂമിയിൽ ഇഴ
യുന്ന ജന്തുളെയോ ഭക്ഷിക്കരുത്. അവയെ
ഞാൻ അശുദ്ധമായി കല്പിച്ചിട്ടുണ്ട്. 26നിങ്ങളെ
ഞാൻ എന്റെ വിശുദ്ധജനതയാക്കിയിരി
ക്കുന്നു. അതിനാൽ നിങ്ങൾ എനിക്കു വിശുദ്ധരാ
യിരിക്കുക, കാരണം യഹോവയായ ഞാൻ
വിശുദ്ധനാകുന്നു! എന്റെ സ്വന്തം വിശിഷ്ട
ജനതയാക്കുവാൻ ഞാൻ നിങ്ങളെ അന്യരാഷ്ട്ര
ങ്ങളിൽനിന്നും വേർപെടുത്തിയിരിക്കുന്നു.
27“മന്ത്രവാദിയോ വെളിച്ചപ്പാടോ ആയ
സ്ത്രീയോ പുരുഷനോ വധിക്കപ്പെടണം. ജന
ങ്ങൾ അവരെ കല്ലെറിഞ്ഞു കൊല്ലണം. അവർ
വധിക്കപ്പെടണം.”

## പുരോഹിതർക്കുള്ള നിയമങ്ങൾ

21 യഹോവ മോശെയോടു പറഞ്ഞു,
“പുരോഹിതന്മാരായ അഹരോന്റെ
പുത്രന്മാരോട് ഇങ്ങനെ പറയുക: മരിച്ച ഒരാളെ
സ്പർശിച്ചുകൊണ്ട് പുരോഹിതൻ സ്വയം
അശുദ്ധനാകരുത്. 2പക്ഷേ മരിച്ചയാൾ അയാ
ളുടെ അടുത്തബന്ധുവാണെങ്കിൽ അയാൾക്ക്
മൃതദേഹം തൊടാം. തന്റെ അപ്പനോ അമ്മയോ
പുത്രനോ പുത്രിയോ സഹോദരനോ 3അവി
വാഹിതയായ സഹോദരിയോ ആണു മരിച്ച
തെങ്കിൽ പുരോഹിതന് അശുദ്ധനാകാം. (ഭർ
ത്താവില്ലാത്തതിനാൽ ആ സഹോദരി അയാ
ളുടെ അടുത്തബന്ധുവാണ്. അതിനാൽ അവൾ
മരിക്കുമ്പോൾ പുരോഹിതൻ അവൾക്കുവേണ്ടി
അശുദ്ധനാകുന്നതിൽ തെറ്റില്ല.) 4പക്ഷേ മരിച്ച
യാൾ തന്റെ അടിമകളിലൊരാളാണെങ്കിൽ
പുരോഹിതൻ അശുദ്ധനാകേണ്ടതില്ല.
5“പുരോഹിതന്മാർ തങ്ങളുടെ തല മൊട്ടയടി
ക്കരുത്. അവർ തങ്ങളുടെ താടിമീശയുടെ അഗ്രം
മുറിക്കരുത്. പുരോഹിതന്മാർ തങ്ങളുടെ ശരീര
ത്തിൽ ഒരു മുറിവും ഉണ്ടാക്കരുത്. 6അവർ തങ്ങ
ളുടെ ദൈവത്തിനു വേണ്ടി ശുദ്ധരായിരിക്കണം.
അവർ ദൈവത്തിന്റെ നാമത്തെ ആദരിക്കണം.
കാരണം, അവർ അപ്പവും അഗ്നിയിലൂടെ
യഹോവയ്ക്കുള്ള വഴിപാടും വഹിക്കുന്നു.
അതിനാൽ അവർ വിശുദ്ധരായിരിക്കണം.
7“ഒരു പുരോഹിതൻ ദൈവത്തെ വിശുദ്ധ
രീതിയിൽ ശുശ്രൂഷിക്കുന്നു. അതിനാൽ
അയാൾ മറ്റു ചിലരുമായി ലൈംഗികബന്ധം
പുലർത്തുന്ന ഒരുവളെ വിവാഹം കഴിക്കരുത്.
അയാൾ ഒരു വേശ്യയേയോ വിവാഹമോചനം
നടത്തിയ ഒരുവളെയോ വിവാഹം കഴിക്കരുത്.
8ഒരു പുരോഹിതൻ ദൈവത്തെ വിശുദ്ധമാർഗ്ഗ
ത്തിൽ ശുശ്രൂഷിക്കുന്നവനാണ്. അതിനാൽ
നിങ്ങൾ അയാളെ പ്രത്യേകരീതിയിൽ പരിഗ
ണിക്കണം. കാരണം അവൻ വിശുദ്ധവസ്തു
ക്കൾ ഏന്തുന്നു! അവൻ വിശുദ്ധ അപ്പം ദൈവമു
മ്പാകെ കൊണ്ടുവരുന്നു. യഹോവയായ ഞാൻ
വിശുദ്ധനാകുന്നു. ഞാൻ നിങ്ങളെ വിശുദ്ധരു
മാക്കുന്നു!
9“ഒരു പുരോഹിതന്റെ പുത്രി വേശ്യയായി
മാറിയാൽ അവൾ തന്റെ സ്ഥാനം കളങ്കപ്പെടു
ത്തുകയും പിതാവിന് മാനക്കേടുണ്ടാക്കുകയും
ചെയ്യുകയായിരിക്കും! അതിനാൽ അവളെ ദഹി
പ്പിക്കണം.
10“അവന്റെ സഹോദരന്മാർക്കിടയിൽ
നിന്നാണ് മുഖ്യപുരോഹിതനെ തെരഞ്ഞെടു
ത്തത്. അഭിഷേകതൈലം അവന്റെ തലയിൽ
ഒഴിക്കും. അങ്ങനെ മഹാപുരോഹിതനായിരി
ക്കുക എന്ന വിശിഷ്ടജോലിക്ക് അവൻ തെര
ഞ്ഞെടുക്കപ്പെട്ടു. വിശുദ്ധവസ്ത്രങ്ങൾ അണി
യാൻ അവൻ തെരഞ്ഞെടുക്കപ്പെട്ടു. അതിനാൽ

---

**സഹോദരിയെ ... ശിക്ഷിക്കണം** “തന്റെ അപരാധം
അവൻ വഹിക്കും” എന്നർത്ഥം.

തന്റെ ദു:ഖം അവൻ പരസ്യമായി പ്രകടിപ്പി
ക്കാൻ തന്റെ തലമുടി പറത്തിയിടരുത്. വസ്ത്ര
ങ്ങൾ കീറുകയുമരുത്. 11ഒരു മൃതശരീരത്തിൽ
സ്പർശിച്ചുകൊണ്ട് അവൻ സ്വയം അശുദ്ധ
നാകരുത്. സ്വന്തം അപ്പന്റെയോ അമ്മയു
ടെയോ മൃതദേഹമാണെങ്കിൽപ്പോലും അതിനെ
സമീപിക്കരുത്. 12മഹാപുരോഹിതൻ ദൈവ
ത്തിന്റെ വിശുദ്ധസ്ഥലം വിട്ടുപോയാൽ
അവൻ അശുദ്ധനാകുകയും ദൈവത്തിന്റെ
വിശുദ്ധസ്ഥലം അശുദ്ധമാകുകയും ചെയ്യും.
പുരോഹിതന്റെ ശിരസ്സിൽ അഭിഷേകതൈലം
ഒഴിച്ചതാണ്. അതവനെ മറ്റുള്ളവരിൽനിന്നും
വേർതിരിക്കുന്നു. ഞാനാകുന്നു യഹോവ!

13"മഹാപുരോഹിതൻ ഒരു കന്യകയെ
വിവാഹം കഴിക്കണം. 14മറ്റൊരാളുമായി ലൈം
ഗികബന്ധമുള്ള ഒരുവളെ മഹാപുരോഹിതൻ
വിവാഹം കഴിക്കരുത്. മഹാപുരോഹിതൻ ഒരു
വേശ്യയേയോ വിവാഹമോചിതയേയോ വിധ
വയേയോ വിവാഹം കഴിക്കരുത്. തന്റെ തന്നെ
ജനതയിൽനിന്നും അവൻ ഒരു കന്യകയെ
വിവാഹം കഴിക്കണം. 15അങ്ങനെ ആളുകൾ
അവന്റെ കുട്ടികളോട് ആദരവു കാണിക്കും.*
യഹോവയായ ഞാൻ മഹാപുരോഹിതനെ
അവന്റെ പ്രത്യേകജോലിക്കായി വേർപെടു
ത്തിയിരിക്കുന്നു."

16യഹോവ മോശെയോടു പറഞ്ഞു, 17"അഹ
രോനോടു പറയുക: നിന്റെ പിൻഗാമികളുടെ
കുട്ടികളിലാർക്കെങ്കിലും ഒരു ശാരീരികവൈക
ല്യമുണ്ടെങ്കിൽ അവർ ദൈവത്തിനുള്ള അപ്പം
കയ്യിലെടുക്കരുത്. 18എന്തെങ്കിലും ശാരീരിക
വൈകല്യമുള്ളവർ ഒരിക്കലും പുരോഹിത
നായി ശുശ്രൂഷിക്കുകയോ എനിക്കുള്ള ബലി
കൊണ്ടുവരികയോ ചെയ്യാൻ പാടില്ല. ഇനി
പറയുന്നവർ പുരോഹിതരാകാൻ പാടില്ല:

അന്ധൻ, തളർവാതരോഗി, മുഖം വികൃതമായ
വൻ, നീണ്ടകാലും കയ്യും ഉള്ളവൻ 19കാലോ
കൈയോ ഒടിഞ്ഞവൻ, 20കൂനുള്ളവൻ, മുണ്ടൻ,
കണ്ണിനു കേടുള്ളവൻ, ത്വക്‌രോഗി, ഉടഞ്ഞ
വൃഷണമുള്ളവൻ.

21അഹരോന്റെ പിൻഗാമികൾക്കാർക്കെങ്കി
ലും എന്തെങ്കിലും കുറവുണ്ടെങ്കിൽ അവൻ
യഹോവയ്ക്കു അഗ്നിയിലൂടെ ബലി നൽക
രുത്. അയാൾ ദൈവത്തിനുള്ള വിശിഷ്ട അപ്പം
എടുക്കുകയുമരുത്. 22അയാൾ പുരോഹിതരുടെ
കുടംബത്തിൽനിന്നുള്ളവനായതിനാൽ അവന്
വിശുദ്ധഅപ്പവും അതിവിശുദ്ധ അപ്പവും
തിന്നാം. 23പക്ഷേ അവന് തിരശ്ശീല കടന്ന്
അതിവിശുദ്ധസ്ഥലത്തേക്ക് പോകാനാവില്ല.
യാഗപീഠത്തിലേക്കു അവന് പോകാനാവില്ല.
കാരണം അവന് ചില കുറവുകളുണ്ട്. അവൻ
എന്റെ വിശുദ്ധസ്ഥലങ്ങൾ അശുദ്ധമാക്കാതി
രിക്കട്ടെ. ഞാൻ ആ സ്ഥലത്തെ വിശുദ്ധമാക്കുന്ന
യഹോവയാകുന്നു!"

24അതിനാൽ മോശെ ഇക്കാര്യങ്ങൾ അഹരോ
നോടും അഹരോന്റെ പുത്രന്മാരോടും യിസ്രാ
യേലിലെ മുഴുവൻ ജനതയോടും പറഞ്ഞു.

22 യഹോവയായ ദൈവം മോശെയോടു
പറഞ്ഞു, 2"അഹരോനോടും അവന്റെ
പുത്രന്മാരോടും പറയുക: യിസ്രായേൽജനത
എനിക്കു സമർപ്പിക്കുന്ന സാധനങ്ങൾ വിശുദ്ധ
മാകും. അവ എന്റേതാണ്. അതിനാൽ പുരോ
ഹിതരായ നിങ്ങൾ അതെടുക്കരുത്. ആ വിശുദ്ധ
സാധനങ്ങൾ നിങ്ങൾ ഉപയോഗിച്ചാൽ
നിങ്ങൾ എന്റെ വിശുദ്ധനാമത്തെ നിന്ദിക്കുക
യായിരിക്കും. ഞാനാകുന്നു യഹോവ! 3നിങ്ങ
ളുടെ പിൻഗാമികളിലാരെങ്കിലും അവ സ്പർ
ശിച്ചാൽ അയാൾ അശുദ്ധനായിത്തീരും. അവൻ
എന്നിൽ നിന്നകറ്റപ്പെടണം! യിസ്രായേൽജനത
എനിക്കു തന്നതാണ് ആ സാധനങ്ങൾ. ഞാനാ
കുന്നു യഹോവ!

4"അഹരോന്റെ പിൻഗാമികളിലാർക്കെങ്കി
ലും കുഷ്ഠമോ സ്രാവമോ ഉണ്ടെങ്കിൽ ശുദ്ധനാ
യിത്തീരുന്നതുവരെ അവന് വിശുദ്ധഭക്ഷണം
ഭക്ഷിക്കാനാവില്ല. അശുദ്ധനാകുന്ന എല്ലാ
പുരോഹിതനേയും ബാധിക്കുന്ന നിയമമാ
ണിത്. പുരോഹിതൻ ഒരു മൃതദേഹം മൂലമോ
സ്വന്തം ശുക്ലം മൂലമോ അശുദ്ധനാകാം. 5ഇഴ
യുന്ന ഏതെങ്കിലും അശുദ്ധമൃഗത്തെ സ്പർശി
ച്ചാലും അവൻ അശുദ്ധനാകും. അശുദ്ധനായ
ഒരു വ്യക്തിയെ സ്പർശിച്ചാലും അവൻ അശു
ദ്ധനാകും. അയാളെങ്ങനെ അശുദ്ധനായി എന്ന
തു പ്രശ്നമല്ല. 6ഒരാൾ അത്തരം സാധനങ്ങളി
ലെന്തിലെങ്കിലും സ്പർശിച്ചാൽ സായാഹ്നം
വരെ അയാൾ അശുദ്ധനായിരിക്കും. വിശുദ്ധ
ഭക്ഷണമൊന്നും അയാൾ ഭക്ഷിക്കരുത്. അവൻ
വെള്ളത്തിൽ കഴുകിയാൽപോലും അവൻ
വിശുദ്ധഭക്ഷണം ഭക്ഷിക്കരുത്. 7സൂര്യൻ അസ്ത
മിച്ചതിനു ശേഷമേ അവൻ ശുദ്ധനാവൂ.
അപ്പോൾ അവന് വിശുദ്ധഭക്ഷണം തിന്നാം.
കാരണം സൂര്യാസ്തമനത്തിനു ശേഷം അവൻ
ശുദ്ധനാവുകയും ആ ഭക്ഷണം അവന്റേതാവു
കയും ചെയ്യും.

8"ഒരു പുരോഹിതൻ, സ്വയം ചത്ത ഒരു മൃഗ
ത്തെയോ കാട്ടുമൃഗങ്ങൾ കൊന്ന മൃഗത്തെയോ
കണ്ടാൽ അതിനെ ഭക്ഷിക്കരുത്. അയാൾ ആ
മൃഗത്തെ തിന്നാൽ അയാൾ അശുദ്ധനാകും.
യഹോവ ഞാനാകുന്നു!

9"എന്നെ ശുശ്രൂഷിക്കാൻ പുരോഹിതർക്കു
പ്രത്യേക സമയമുണ്ടാകും. ആ സമയങ്ങളിൽ
അവർ വളരെ ശ്രദ്ധാലുക്കളായിരിക്കണം.
അവർ വിശുദ്ധസാധനങ്ങളെ അശുദ്ധമാക്കാതി
രിക്കാൻ ശ്രദ്ധിക്കണം. ശ്രദ്ധാലുക്കളായിരുന്നാൽ
അവർ മരിക്കില്ല. യഹോവയായ ഞാൻ അവരെ
ഈ വിശിഷ്ടജോലിക്കായി വേർതിരിച്ചിരി
ക്കുന്നു. 10പുരോഹിതന്റെ കുടുംബത്തിൽ
നിന്നുള്ളവർക്കേ വിശുദ്ധഭക്ഷണം തിന്നാനാവൂ.
ആ പുരോഹിതനോടൊത്തു താമസിക്കുന്ന ഒരു
സന്ദർശകനോ കൂലിപ്പണിക്കാരനോ വിശുദ്ധ
ഭക്ഷണം തിന്നാനാവില്ല. 11പക്ഷേ പുരോഹി
തൻ ഒരാളെ സ്വന്തം പണംകൊണ്ട് അടിമ
യായി വാങ്ങിയാൽ അയാൾക്കു കുറെ വിശുദ്ധ
ഭക്ഷണം തിന്നാം. പുരോഹിതന്റെ വീട്ടിൽ
ജനിച്ച അടിമകൾക്കും വിശുദ്ധഭക്ഷണത്തിൽ
പങ്കു പറ്റാം. 12ഒരു പുരോഹിതന്റെ പുത്രി
പുരോഹിതനല്ലാത്ത ഒരാളെ വിവാഹം കഴിച്ചു
വെന്നുവരാം. അങ്ങനെയെങ്കിൽ അവൾക്കു
വിശുദ്ധവഴിപാട് ഭക്ഷിക്കാൻ അവകാശമില്ല.
13ഒരു പുരോഹിതന്റെ പുത്രി വിധവയാകു
കയോ വിവാഹമോചിതയാവുകയോ ചെയ്
തെന്നും വരാം. അവളെ പരിപാലിക്കാൻ കുട്ടി
കളൊന്നുമില്ലെങ്കിൽ അവൾ കുട്ടിക്കാലത്തു
ജീവിച്ച പിതൃഭവനത്തിലേക്കു മടങ്ങിവന്നു
വെന്നുവരാം. അപ്പോളവൾക്ക് പിതാവിന്റെ
ഭക്ഷണത്തിൽനിന്ന് പങ്കുപറ്റാം. പക്ഷേ പുരോ
ഹിതന്റെ കുടുംബത്തിൽ നിന്നുള്ളവർക്കേ ആ
ഭക്ഷണം തിന്നാനാവൂ.

---

**അങ്ങനെ ... കാണിക്കും** അഥവാ "അവന്റെ കുട്ടികൾ ജനങ്ങളിൽ നിന്നും അശുദ്ധരാവില്ല."

[14]“ഒരാൾ അബദ്ധത്തിൽ വിശുദ്ധഭക്ഷണത്തിൽ കുറെ തിന്നുവെന്നു വരാം. അയാൾ അതിനു തുല്യമായ തുക പുരോഹിതനെ ഏല്പിക്കുകയും ആ ഭക്ഷണത്തിന്റെ വിലയുടെ അഞ്ചിലൊന്നുകൂടി നൽകുകയും വേണം.

[15]“യിസ്രായേൽജനത യഹോവയ്ക്കു സമർപ്പിക്കുന്ന സാധനങ്ങൾ വിശുദ്ധമായിത്തീരും. അതിനാൽ പുരോഹിതൻ ആ സാധനങ്ങളെ അശുദ്ധമാക്കരുത്. [16]പുരോഹിതർ അവയെ അശുദ്ധമായി കരുതിയാൽ, അവർ വിശുദ്ധഭക്ഷണം കഴിക്കുമ്പോൾ അവരുടെ പാപത്തോടു കൂട്ടുകയായിരിക്കും. യഹോവയായ ഞാനാണ് അവയെ ശുദ്ധീകരിക്കുന്നത്!”

[17]യഹോവയായ ദൈവം മോശെയോടു പറഞ്ഞു, [18]“അഹരോനോടും അവന്റെ പുത്രന്മാരോടും യിസ്രായേലിലെ മുഴുവൻ ജനതയോടുമായി പറയുക: ഒരു യിസ്രായേൽപൗരനോ വിദേശിക്കോ ഒരു ബലിയർപ്പിച്ചാൽ കൊള്ളാമെന്നാഗ്രഹമുണ്ടാകാം. അതയാളുടെ വഴിപാടായിരിക്കാം. ചിലപ്പോൾ അയാൾ അർപ്പിക്കാനാഗ്രഹിക്കുന്ന വിശിഷ്ടബലിയുമാകാം. [19-20]അതൊക്കെ ജനങ്ങൾ മനസ്സറിഞ്ഞു ദൈവത്തിനർപ്പിക്കുന്ന വഴിപാടുകളാണ്. എന്തെങ്കിലും കുറവുള്ള ഒരു വഴിപാടും നിങ്ങൾ സ്വീകരിക്കരുത്. ആ വഴിപാടിൽ ഞാൻ സന്തുഷ്ടനായിരിക്കില്ല! വഴിപാട് കാളയായാലും ചെമ്മരിയാടായാലും കോലാടായാലും അതൊരു ആൺ മൃഗമായിരിക്കണം. അതിനു യാതൊരു കുറവുമുണ്ടായിരിക്കരുത്.

[21]“ഒരാൾ ചിലപ്പോൾ യഹോവയ്ക്കു ഒരു സമാധാനബലി നടത്തിയേക്കാം. ആ സമാധാനബലി അയാളുടെ വഴിപാടായിരിക്കാം. അയാൾ യഹോവയ്ക്കു നൽകാനുദ്ദേശിച്ച വിശിഷ്ടസമ്മാനവുമാകാം. അതു കാളയായാലും ആടായാലും ആരോഗ്യമുള്ളതായിരിക്കണം. അതിന് ഒരു കുറവുമുണ്ടായിരിക്കരുത്! [22]അന്ധതയുള്ളതോ അസ്ഥി ഒടിഞ്ഞതോ തളർവാതം ബാധിച്ചതോ സ്രാവമുള്ളതോ ത്വക്രോഗം പിടിച്ചതോ ആയ ഒരു മൃഗത്തെ നിങ്ങൾ യഹോവയ്ക്കു സമർപ്പിക്കരുത്. രോഗം പിടിച്ച മൃഗങ്ങളെ നിങ്ങൾ യഹോവയുടെ യാഗപീഠത്തിൽ ഹോമിക്കരുത്.

[23]“ചിലപ്പോൾ ഒരു കാളയ്ക്കോ കുഞ്ഞാടിനോ നീണ്ടകാലോ വളരാത്ത പാദമോ ഉണ്ടായിരിക്കാം. ആ മൃഗത്തെ വിശേഷസമ്മാനമായി യഹോവയ്ക്കു നൽകാൻ ഒരുവൻ ആഗ്രഹിച്ചാൽ അത് സ്വീകാര്യമാണ്. എന്നാൽ അത് അയാളുടെ നേർച്ചയായി സ്വീകാര്യവുമല്ല.

[24]“ഒരു മൃഗത്തിന്റെ വൃഷണം കീറിയതോ ഉടഞ്ഞതോ നീക്കംചെയ്തതോ മുറിച്ചു കളഞ്ഞതോ ആണെങ്കിൽ ആ മൃഗത്തെ യഹോവയ്ക്കു അർപ്പിക്കരുത്. അത്തരം മൃഗങ്ങളെ നിങ്ങളുടെ ദേശത്ത് ബലിയർപ്പിക്കരുത്.

[25]“യഹോവയ്ക്കുള്ള ബലിയർപ്പിക്കാനായി നിങ്ങൾ വിദേശികളിൽനിന്നും മൃഗങ്ങളെ സ്വീകരിക്കരുത്. കാരണം, ആ മൃഗങ്ങൾ ഏതെങ്കിലും തരത്തിൽ അംഗഭംഗമുള്ളവയായിരിക്കാം. അവയ്ക്ക് എന്തെങ്കിലും കുറവുണ്ടാകാം. അവ അസ്വീകാര്യമാണ്!”

[26]യഹോവ മോശെയോടു പറഞ്ഞു, [27]“ഒരു കാളയോ ചെമ്മരിയാടോ കോലാടോ പിറന്നാൽ അത് അതിന്റെ തള്ളയോടൊത്ത് ഏഴു ദിവസം കഴിയണം. അനന്തരം എട്ടാംദിവസവും അതുകഴിഞ്ഞും അതിനെ യഹോവയ്ക്കു വഴിപാടായി അർപ്പിച്ചാൽ സ്വീകാര്യമാണ്. [28]പക്ഷേ അതിനെയും അതിന്റെ തള്ളയെയും നിങ്ങൾ ഒരു ദിവസം കൊല്ലരുത്. പശുവിനും ആടിനും ഇതു തന്നെയാണു നിയമം.

[29]“യഹോവയ്ക്കു നിങ്ങൾ ഒരു കൃതജ്ഞതാ വഴിപാട് അർപ്പിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ നിങ്ങൾ അതർപ്പിക്കാൻ സ്വതന്ത്രരാണ്. പക്ഷേ അതു ദൈവത്തെ പ്രസാദിപ്പിക്കുന്ന വിധത്തിൽ വേണം. [30]നിങ്ങൾ അന്നേദിവസം ആ മൃഗത്തെ മുഴുവൻ ഭക്ഷിക്കണം. പിറ്റേ പ്രഭാതത്തിലേക്ക് ഒട്ടും മിച്ചം വയ്ക്കരുത്. ഞാൻ യഹോവയാകുന്നു!

[31]“എന്റെ കല്പനകൾ ഓർമ്മിക്കുകയും അവ അനുസരിക്കുകയും ചെയ്യുക. യഹോവ ഞാനാകുന്നു! [32]എന്റെ വിശുദ്ധനാമത്തോട് ആദരവു കാട്ടുക! യിസ്രായേൽജനതയോട് എനിക്കു വളരെ പ്രത്യേകതയുണ്ടായിരിക്കണം. നിങ്ങളെ യഹോവയായ ഞാൻ എന്റെ വിശിഷ്ടജനതയായി സൃഷ്ടിച്ചിരിക്കുന്നു. [33]നിങ്ങളെ ഞാൻ ഈജിപ്തിൽനിന്നും കൊണ്ടുവന്നു. ഞാൻ നിങ്ങളുടെ ദൈവമായിത്തീർന്നു. ഞാൻ യഹോവയാകുന്നു!”

## വിശേഷ അവധിദിവസങ്ങൾ

**23** യഹോവ മോശെയോടു പറഞ്ഞു, [2]“യിസ്രായേൽജനതയോടു പറയുക: യഹോവയുടെ വിശുദ്ധതിരുനാളുകൾ വിശുദ്ധസമ്മേളനദിവസങ്ങളായി നിങ്ങൾ പ്രഖ്യാപിക്കണം. എന്റെ വിശുദ്ധഅവധി ദിവസങ്ങൾ ഇവയാണ്.

### ശബ്ബത്ത്

[3]“ആറുദിവസം ജോലി ചെയ്യുക. പക്ഷേ ഏഴാംദിവസം ശബ്ബത്താണ്. അതു വിശ്രമത്തിനുള്ള വിശേഷദിവസവും വിശുദ്ധസമ്മേളനദിവസവുമാണ്. അന്നു നിങ്ങൾ ഒരു ജോലിയും ചെയ്യരുത്. അന്നു നിങ്ങളുടെ എല്ലാ വീടുകളിലും യഹോവയ്ക്കുള്ള ശബ്ബത്താണ്.

### പെസഹ

[4]“യഹോവയുടെ തെരഞ്ഞെടുക്കപ്പെട്ട അവധിദിവസങ്ങൾ ഇവയാകുന്നു. അവയ്ക്കായുള്ള നിശ്ചിതസമയങ്ങളിൽ വിശുദ്ധസമ്മേളനങ്ങൾ നിങ്ങൾ പ്രഖ്യാപിക്കണം. [5]ആദ്യമാസത്തെ പതിനാലാംതീയതി സന്ധ്യയ്ക്ക് യഹോവയുടെ പെസഹയാകുന്നു.

### പുളിപ്പിക്കാത്ത അപ്പത്തിന്റെ ഉത്സവം

[6]“അതേ മാസത്തിന്റെ (നിസാൻ) പതിനഞ്ചാംതീയതി പുളിപ്പില്ലാത്ത അപ്പത്തിന്റെ ഉത്സവമാണ്. ഏഴു ദിവസത്തേക്ക് നിങ്ങൾ പുളിപ്പില്ലാത്ത അപ്പം തിന്നണം. [7]ഈ അവധിദിവസത്തിന്റെ ആദ്യദിവസം ഒരു വിശുദ്ധസമ്മേളനം ഉണ്ടായിരിക്കണം. അന്ന് നിങ്ങൾ ഒരു ജോലിയും ചെയ്യരുത്. [8]ഏഴു ദിവസവും യഹോവയ്ക്കു ബലിയർപ്പിക്കണം. ഏഴാം ദിവസം ഒരു വിശുദ്ധസമ്മേളനം ചേരണം. ആ ദിവസവും ഒരു ജോലിയും ചെയ്യരുത്.”

### ആദ്യവിളവെടുപ്പിന്റെ ഉത്സവം

[9]യഹോവ മോശെയോടു പറഞ്ഞു, [10]“യിസ്രായേൽജനതയോട് ഇങ്ങനെ പറയുക: നിങ്ങൾക്കു ഞാൻ തരുന്ന രാജ്യത്തേക്കു നിങ്ങൾ

പ്രവേശിക്കും. അവിടെ നിങ്ങൾ വിളവു
കൊയ്യും. അപ്പോൾ ആദ്യത്തെ കറ്റ പുരോഹിത
നു നൽകണം. 11പുരോഹിതൻ ആ കറ്റ യഹോ
വയ്ക്കു മുമ്പിൽ നീരാജനം അർപ്പിക്കും.
അപ്പോൾ നിങ്ങൾ സ്വീകാര്യരാകും. ഞായ
റാഴ്ച രാവിലെയാണ് പുരോഹിതൻ നിരാ
ജനം ചെയ്യേണ്ടത്.

12“കറ്റ നീരാജനം ചെയ്യുന്ന ദിവസം നിങ്ങൾ
ഒരുവയസ്സായ കളങ്കമില്ലാത്ത ഒരു ആൺകു
ഞ്ഞാടിനെ ഹോമയാഗമായിട്ട് അർപ്പിക്കണം.
13രണ്ടിടങ്ങഴി* നേർത്തമാവ് എണ്ണചേർത്ത് ഒരു
ധാന്യബലിയും നിങ്ങൾ നൽകണം. നാഴി*
വീഞ്ഞും നിങ്ങൾ അർപ്പിക്കണം. ആ വഴിപാ
ടിൻെറ ഗന്ധം യഹോവയെ പ്രസാദിപ്പിക്കും.
14പുതിയ ധാന്യമോ പഴമോ പുതിയധാന്യം
കൊണ്ടുണ്ടാക്കിയ അപ്പമോ നിങ്ങൾ ഭക്ഷിക്ക
രുത്. ആദ്യം അതു ദൈവത്തിനു വഴിപാടർപ്പി
ക്കണം. ഇതു നിങ്ങളുടെ തലമുറകളിലൂടെ
നിങ്ങൾ എവിടെയായിരുന്നാലും നിലനിൽ
ക്കുന്ന നിയമമാണ്.

### കൊയ്ത്തുത്സവം

15“നിങ്ങൾ നീരാജനാർപ്പണത്തിനു കറ്റകൊ
ണ്ടുവന്ന ദിവസമായ ആ ഞായറാഴ്ച മുതൽ
ഏഴാഴ്ചകൾ കണക്കാക്കുക. 16ഏഴാമത്തെ
ആഴ്ചയെ തുടർന്നു വരുന്ന ഞായറാഴ്ച അഥ
വാ അമ്പതുദിവസങ്ങൾക്കു ശേഷം നിങ്ങൾ
യഹോവയ്ക്കു പുതിയൊരു കറ്റ ബലിയർപ്പി
ക്കണം. 17അന്നു നിങ്ങളുടെ വീടുകളിൽനിന്ന്
രണ്ട് അപ്പക്കഷണങ്ങൾ കൊണ്ടുവരിക. ആ
അപ്പം ഒരു നീരാജനാർപ്പണത്തിനുള്ളതാണ്. ആ
അപ്പം ഉണ്ടാക്കാൻ രണ്ടിടങ്ങഴി പുളിമാവും ഉപ
യോഗിക്കുക. അതായിരിക്കണം യഹോവയ്ക്കു
നിങ്ങളുടെ ആദ്യവിളവെടുപ്പിൽ നിന്നുള്ള
വഴിപാട്.

18“ജനങ്ങളുടെ ധാന്യബലിയോടൊപ്പം ഒരു
കാള, രണ്ട് ആണാട്, ഒരു വയസ്സായ ഏഴ്
ആൺകുഞ്ഞാടുകൾ എന്നിവയേയും ബലിയ
ർപ്പിക്കണം. അവ ഒരു കുറവുമില്ലാത്ത മൃഗങ്ങ
ളായിരിക്കണം. അവ ഒരു ഹോമബലിയായി
ട്ടുവേണം യഹോവയ്ക്കു സമർപ്പിക്കാൻ. അത്
അഗ്നിയിലൂടെയുള്ള വഴിപാടാണ്. അതി
ൻെറ ഗന്ധം യഹോവയെ പ്രസാദിപ്പിക്കും.
19ഒരു ആൺകോലാടിനെ പാപബലിയായും
ഒരു വയസ്സായ രണ്ട് ആൺകുഞ്ഞാടുകളെ സമാ
ധാനബലിയായും അർപ്പിക്കണം.

20“അവയെ പുരോഹിതൻ രണ്ടു കുഞ്ഞാടുക
ളോടൊപ്പവും ആദ്യവിളവെടുപ്പിൽ നിന്നുള്ള
അപ്പത്തോടൊപ്പവും യഹോവയ്ക്കു മുമ്പിൽ
നീരാജനാർപ്പണം ചെയ്യണം. അവ യഹോവ
യ്ക്കു വിശുദ്ധമാണ്. അവ പുരോഹിതനുള്ള
താണ്. 21അതേദിവസം തന്നെ നിങ്ങൾ ഒരു
വിശുദ്ധസമ്മേളനവും വിളിച്ചുകൂട്ടണം. അന്നു
നിങ്ങൾ ഒരു ജോലിയും ചെയ്യരുത്. ഇതു നിങ്ങ
ളുടെ വീടുകളിൽ നിത്യനിയമമായിരിക്കും.

22“നിങ്ങളുടെ ഭൂമിയിൽ വിളവെടുക്കുമ്പോൾ
അരികുവരെ ചേർത്തു കൊയ്യാതിരിക്കുകയും
വേണം. തറയിൽ വീഴുന്ന ധാന്യം പെറുക്കിയെ
ടുക്കുകയുമരുത്. അവ പാവങ്ങൾക്കും ഈ രാജ്യ
ത്തുകൂടി സഞ്ചരിക്കുന്ന വിദേശികൾക്കുമായി
ഉപേക്ഷിക്കുക. നിങ്ങളുടെ ദൈവമായ
യഹോവ ഞാനാകുന്നു!”

### കാഹളങ്ങളുടെ ഉത്സവം

23യഹോവ മോശെയോടു വീണ്ടും പറഞ്ഞു,
24“യിസ്രായേൽജനതയോടു വീണ്ടും പറയുക:
ഏഴാംമാസത്തിൻെറ ആദ്യദിവസം നിങ്ങൾ
ക്കൊരു വിശേഷവിശ്രമദിനമായിരിക്കും. അന്ന്
ഒരു വിശുദ്ധസമ്മേളനമുണ്ടായിരിക്കും. അത് ഒരു
വിശേഷവിശ്രമദിനമാണെന്ന് ജനങ്ങളെ ഓർമ്മി
പ്പിക്കാൻ നിങ്ങൾ ഒരു കാഹളം വിളിയ്ക്കണം.
25അന്നു നിങ്ങൾ ഒരു ജോലിയും ചെയ്യരുത്.
അഗ്നിയിലൂടെ നിങ്ങൾ യഹോവയ്ക്കു ഒരു
വഴിപാട് അർപ്പിക്കണം.”

### പ്രായശ്ചിത്തദിനം

26യഹോവ മോശെയോടു പറഞ്ഞു, 27“ഏഴാം
മാസത്തിൻെറ പത്താം ദിവസം പ്രായശ്ചിത്ത
ദിനമായിരിക്കണം. അന്ന് ഒരു വിശുദ്ധസമ്മേ
ളനം ഉണ്ടായിരിക്കണം. അന്ന് നിങ്ങൾ ഭക്ഷണ
മൊന്നും കഴിക്കാതിരിക്കുകയും* അഗ്നിയി
ലൂടെ യഹോവയ്ക്കു ഒരു വഴിപാടു നൽകു
കയും വേണം. 28അന്നു നിങ്ങൾ ഒരു ജോലിയും
ചെയ്യുകയുമരുത്. കാരണം, അന്ന് പ്രായശ്ചി
ത്തദിനമാണ്. ആ ദിവസം പുരോഹിതർ
യഹോവയ്ക്കു മുമ്പിൽ ചെല്ലുകയും നിങ്ങളെ
ശുദ്ധരാക്കുന്നതിനുള്ള ചടങ്ങ് അനുഷ്ഠിക്കു
കയും വേണം.

29“ആ ദിവസം ഉപവസിക്കാൻ മടിക്കുന്ന
വനെ അവൻെറ ജനതയിൽനിന്നും വേർപെടു
ത്തണം. 30അന്ന് എന്തെങ്കിലും ജോലി ചെയ്യുന്ന
വനെ ദൈവമായ ഞാൻ അവൻെറയാളുകൾ
ക്കിടയിൽനിന്നും നശിപ്പിക്കും. 31അന്നു നിങ്ങൾ
ഒരു ജോലിയും ചെയ്യാൻ പാടില്ലതന്നെ.
നിങ്ങൾ എവിടെ വസിച്ചാലും ഇതു നിങ്ങ
ൾക്കു നിത്യനിയമമായിരിക്കും. 32അത് നിങ്ങൾ
ക്കൊരു വിശേഷവിശ്രമദിനമായിരിക്കും. അന്നു
നിങ്ങൾ ഉപവസിക്കണം. മാസത്തിലെ ഒമ്പ
താംദിവസം സന്ധ്യയ്ക്കു തന്നെ നിങ്ങൾ ഈ
വിശ്രമദിനം ആചരിച്ചു തുടങ്ങണം.* ആ
സന്ധ്യമുതൽ പിറ്റേന്നു സന്ധ്യവരെയാണ്
വിശ്രമദിനത്തിൻെറ ദൈർഘ്യം.”

### കൂടാരത്തിരുനാൾ

33യഹോവ വീണ്ടും മോശെയോടു പറഞ്ഞു,
34“യിസ്രായേൽജനതയോടു പറയുക: ഏഴാം
മാസത്തിൻെറ പതിനഞ്ചാംദിവസം കൂടാരത്തി
രുനാൾ ആഘോഷിക്കണം. യഹോവയ്ക്കുള്ള
ഈ തിരുനാൾ ഏഴു ദിവസത്തേക്കാണ്. 35ആദ്യ
ദിവസം ഒരു വിശുദ്ധസമ്മേളനം ഉണ്ടായിരി
ക്കണം. നിങ്ങൾ ഒരു ജോലിയും അന്ന് ചെയ്യ
രുത്. 36ഏഴു ദിവസത്തേക്കു നിങ്ങൾ യഹോ
വയ്ക്കു ഹോമബലി അർപ്പിക്കണം. എട്ടാം
ദിവസം, മറ്റൊരു വിശുദ്ധസമ്മേളനം കൂടി നട
ത്തണം. അഗ്നിയിലൂടെ യഹോവയ്ക്കൊരു
വഴിപാട് നടത്തണം. അതു ഒരു വിശുദ്ധസമ്മേ
ളനമായിരിക്കണം. നിങ്ങൾ ഒരു ജോലിയും
ചെയ്യുകയുമരുത്.

---

**രണ്ടിടങ്ങഴി** ഒരു ഏഫയുടെ പത്തിൽ രണ്ടു ഭാഗം.

**നാഴി** ഒരു ഹീനിൻെറ നാലിലൊന്ന്.

**നിങ്ങൾ ... കഴിക്കാതിരിക്കുകയും** “നിങ്ങൾ സ്വയം വിനീതരാകണം” എന്നർത്ഥം.

**മാസത്തിലെ ... തുടങ്ങണം** യെഹൂദ കാലഗണന യനുസരിച്ച് സൂര്യാസ്തമയത്തോടെയാണു ദിവസം ആരംഭിക്കുന്നത്.

37“അവയൊക്കെയാണ് യഹോവയുടെ തിരു
നാളുകൾ. ആ ദിവസങ്ങളിൽ വിശുദ്ധസമ്മേ
ളനമുണ്ടായിരിക്കണം. അഗ്നിയിലൂടെ നിങ്ങൾ
യഹോവയ്ക്കു ഹോമയാഗങ്ങൾ ധാന്യബലി
കൾ, ബലികൾ, പാനീയബലികൾ എന്നിവ
യർപ്പിക്കേണ്ടതാണ്. ശരിയായ മുഹൂർത്ത
ത്തിൽ തന്നെ അവ അർപ്പിക്കണം. 38യഹോവ
യുടെ ശബ്ബത്തുദിവസങ്ങൾ അനുസ്മരിക്കുന്ന
തിന് പുറമെ ആ അവധിദിവസങ്ങളും നിങ്ങ
ളാഘോഷിക്കണം. യഹോവയ്ക്കുള്ള മറ്റു സമ്മാ
നങ്ങൾക്കു പുറമെയാണു ഈ സമ്മാനങ്ങൾ
നിങ്ങൾ നൽകേണ്ടത്. വഴിപാടിനു പുറമെ
യാണു അവ നിങ്ങൾ നൽകേണ്ടത്. യഹോവ
യ്ക്കു നിങ്ങൾ ഇഷ്ടാനുസരണം സമർപ്പി
ക്കുന്ന വഴിപാടുകൾക്കു പുറമെയാണിത്.

39“ഏഴാംമാസത്തിൻെറ പതിനഞ്ചാംദിവസം
വയലുകളിലെ വിളവുകൾ ശേഖരിച്ചതിനു
ശേഷം നിങ്ങൾ യഹോവയുടെ തിരുനാൾ ഏഴു
ദിവസത്തേക്ക് ആചരിക്കണം. ഒന്നും എട്ടും ദിവ
സങ്ങളിൽ നിങ്ങൾക്ക് വിശേഷവിശ്രമദിനമാ
യിരിക്കണം. 40ഒന്നാംദിവസം, പഴമരങ്ങളിൽ
നിന്നും നല്ല പഴങ്ങൾ ശേഖരിക്കണം. പനങ്കൊ
മ്പുകളും ഇലത്താപ്പുള്ള മരശാഖകളും ആറ്റലരി
കളും നിങ്ങൾ എടുക്കണം. നിങ്ങളുടെ ദൈവ
മായ യഹോവയുടെ മുമ്പിൽ ഏഴു ദിവസം
നിങ്ങൾ ആഘോഷിക്കണം. 41എല്ലാ വർഷവും
യഹോവയുടെ സന്നിധിയിൽ ഏഴു ദിവസം
നിങ്ങൾ ഈ തിരുനാൾ ആഘോഷിക്കണം. ഇതു
നിത്യനിയമമാണ്. ഏഴാം മാസത്തിൽ വേണം
ഇതാഘോഷിക്കാൻ. 42ഏഴു ദിവസം താൽക്കാ
ലിക കൂടാരങ്ങളിൽ നിങ്ങൾ വസിക്കണം.
യിസ്രായേലിൽ ജനിച്ചവരെല്ലാം ആ കൂടാര
ങ്ങളിൽ വസിക്കണം. 43കാരണം, യിസ്രായേൽ
ജനതയെ ഈജിപ്തിൽനിന്നും നയിക്കുകവഴി
ഞാനവരെ താൽക്കാലിക കൂടാരങ്ങളിൽ പാർ
പ്പിച്ചു എന്നു നിങ്ങളുടെ പിൻഗാമികളറി
യണം. നിങ്ങളുടെ ദൈവമായ യഹോവ
ഞാനാകുന്നു.”

44യഹോവയെ മഹത്വപ്പെടുത്തുന്ന വിശുദ്ധ
സമ്മേളനങ്ങളെപ്പറ്റിയെല്ലാം മോശെ യിസ്രാ
യൽജനതയോടു പറഞ്ഞു.

### വിളക്കുകാലും വിശുദ്ധ അപ്പവും

24 യഹോവ മോശെയോടു പറഞ്ഞു,
2“ചതച്ച ഒലീവിൽനിന്നുമെടുത്ത എണ്ണ
നിങ്ങളുടെയടുത്തേക്കു കൊണ്ടുവരുവാൻ
യിസ്രായേൽജനതയോടു കല്പിക്കുക. വിളക്കു
കൾക്കുള്ള എണ്ണയായിരിക്കും അത്. ആ വിളക്കു
കൾ അണയാതെ കത്തിക്കണം. 3അഹരോൻ
വേണം യഹോവയുടെ മുമ്പിൽ സമ്മേളനക്കൂ
ടാരത്തിൽ സന്ധ്യ മുതൽ പ്രഭാതം വരെ
വിളക്കു കത്തിച്ചു വയ്ക്കാൻ. അത് സാക്ഷ്യ
പെട്ടകത്തിൻെറ മുമ്പിൽ തൂക്കിയിട്ടിരിക്കുന്ന
തിരശ്ശീലയ്ക്കു പുറത്തായിരിക്കണം. ഇതു
നിത്യനിയമമാണ്. 4തങ്കത്തിലുണ്ടാക്കിയ വിള
ക്കുകാലിൽ യഹോവയ്ക്കു മുമ്പിൽ അഹരോൻ
വിളക്കു കെടാതെ കത്തിച്ചുവയ്ക്കണം.

5“നേർത്ത മാവ്കൊണ്ട് പന്ത്രണ്ട് അപ്പം ഉണ്ടാ
ക്കുക. ഒരു അപ്പത്തിനു രണ്ടിടങ്ങഴി മാവ് ഉപ
യോഗിക്കണം. 6അവയെ രണ്ടു നിരയായി
യഹോവയുടെ മുമ്പിലെ സ്വർണ്ണമേശമേൽ
വയ്ക്കുക. ഒരു നിരയിൽ ആറെണ്ണം ഉണ്ടായിരി
ക്കണം. 7ഓരോ നിരയിലും ശുദ്ധമായ കുന്തിരി
ക്കം വിതറുക. അത് അഗ്നിയിലൂടെ യഹോവ
യ്ക്കു നൽകുന്ന വഴിപാടിനെപ്പറ്റി ഓർമ്മിക്കു
വാൻ യഹോവയെ സഹായിക്കും. 8എല്ലാ ശബ്ബ
ത്തിലും അഹരോൻ അപ്പം യഹോവയ്ക്കു
മുമ്പിൽ വയ്ക്കണം. ഇത് എന്നും ചെയ്യണം.
യിസ്രായേൽജനതയുമായുള്ള ഈ കരാർ
എക്കാലവും നിലനിൽക്കണം. 9ആ അപ്പം അഹ
രോനും അവൻെറ പുത്രന്മാർക്കും ഉള്ളതായിരി
ക്കും. അവർക്ക് ആ അപ്പം ഒരു വിശുദ്ധസ്ഥലത്തു
വച്ചു ഭക്ഷിക്കാം. കാരണം, ആ അപ്പം യഹോവ
യ്ക്കു അഗ്നിയിലൂടെ നൽകപ്പെട്ട വഴിപാടാ
ണ്. അത് എക്കാലവും അഹരോൻെറ പങ്കാ
യിരിക്കും.”

### ദൈവത്തെ ശപിച്ചവൻ

10ഒരു യിസ്രായേലുകാരിക്ക് ഒരു പുത്രനുണ്ടാ
യിരുന്നു. അവൻെറ പിതാവ് ഒരു ഈജിപ്തു
കാരനായിരുന്നു. യിസ്രായേലുകാരുടെയിട
യിൽ നടക്കുകയായിരുന്ന അവൻ മറ്റൊരാളു
മായി വഴക്കു തുടങ്ങി. 11യിസ്രായേലുകാരി
യായ ദാൻെറ വംശത്തിൽപ്പെട്ട ദിബ്രിയുടെ
പുത്രിയായ ശെലോമീത്തിൻെറ പുത്രൻ
യഹോവയുടെ നാമത്തെ ശപിക്കാനും ദുഷിച്ചു
പറയാനും തുടങ്ങി. അതിനാൽ ജനങ്ങൾ
അവനെ മോശെയുടെ മുമ്പിൽ കൊണ്ടുവന്നു.
12അവർ അവനെ തങ്ങളുടെ അധീനതയിൽ
വയ്ക്കുകയും യഹോവയുടെ വ്യക്തമായ
കല്പനയ്ക്കായി കാത്തിരിക്കുകയും ചെയ്തു.

13അപ്പോൾ യഹോവ മോശെയോടു പറ
ഞ്ഞു, 14“ശപിച്ചവനെ പാളയത്തിനു പുറ
ത്തൊരിടത്തേക്കു കൊണ്ടുവരിക. അവൻ
ശപിക്കുന്നതു കേട്ട എല്ലാ ജനങ്ങളെയും
കൊണ്ടുവരിക. അവർ അവരുടെ കൈകൾ
അവൻറ തലയിൽ വയ്ക്കണം. അനന്തരം എല്ലാ
വരും കൂടി അവനെ കല്ലെറിഞ്ഞ് കൊല്ലണം.
15യിസ്രായേൽജനതയോടു നീ പറയണം: ദൈ
വനാമത്തെ ശപിക്കുന്നവൻ ശിക്ഷിക്കപ്പെടണം.
16യഹോവയുടെ നാമത്തിനെതിരായി സംസാ
രിക്കുന്നവനാരായാലും അവൻ വധിക്കപ്പെ
ടണം. എല്ലാവരും ചേർന്ന് അവനെ കല്ലെറി
യണം. വിദേശിയാണെങ്കിലും യിസ്രായേലു
കാരെപ്പോലെ ശിക്ഷിക്കപ്പെടണം. യഹോവ
യുടെ നാമത്തെ ആരെങ്കിലും ശപിച്ചാൽ
അവൻ കൊല്ലപ്പെടണം.

17“ഒരാൾ മറ്റൊരാളെ കൊന്നാൽ കൊലയാളി
വധിക്കപ്പെടണം. 18മറ്റൊരാൾക്കുള്ള ഒരു മൃഗ
ത്തെ ഒരുവൻ കൊന്നാൽ അവൻ പകരം മൃഗ
ത്തെ കൊടുക്കണം.

19“അയൽക്കാരനെ പരിക്കേല്പിക്കുന്നവന്
അതേ മുറിവു തന്നെ ശിക്ഷയായി നൽകണം.
20ഒടിഞ്ഞ എല്ലിനു പകരം ഒടിഞ്ഞ എല്ല്;
കണ്ണിനു കണ്ണ്; പല്ലിനു പല്ല്; ഒരാൾ മറ്റൊരാ
ൾക്ക് ഏല്പിക്കുന്ന അതേ പരിക്ക് അയാൾക്കും
ഏല്പിക്കണം. 21അതിനാൽ ഒരാൾ ഒരു മൃഗത്തെ
കൊന്നാൽ ആ മൃഗത്തിൻെറ വില അയാൾ
നൽകണം. പക്ഷേ ഒരാൾ മറ്റൊരാളെ കൊ
ന്നാൽ അയാളെ വധിക്കണം.

22“ഈ നിയമം നിങ്ങൾക്കും വിദേശികൾക്കും
ഒരേപോലെയായിരിക്കും. കാരണം, നിങ്ങളുടെ
ദൈവമായ യഹോവ ഞാനാകുന്നു.”

23അനന്തരം മോശെ യിസ്രായേൽജനത
യോടു സംസാരിക്കുകയും ശപിച്ചവനെ പാള
യത്തിനു പുറത്തൊരിടത്തു അവർ കൊണ്ടുവ
രികയും ചെയ്തു. എന്നിട്ടവർ അവനെ കല്ലെറി
ഞ്ഞു കൊന്നു. അങ്ങനെ യഹോവ മോശെ

യോടു കല്പിച്ചത് യിസ്രായേൽജനത നടപ്പാക്കുക മാത്രം ചെയ്തു.

## ഭൂമിയുടെ വിശ്രമസമയം

25 സീനായിപർവ്വതത്തിൽവച്ച് യഹോവ മോശെയോടു സംസാരിച്ചു. 2“യിസ്രായേൽജനതയോടു പറയുക: ഞാൻ നിങ്ങൾക്കു തരുന്ന ദേശത്തേക്കു നിങ്ങൾ പ്രവേശിക്കണം. അപ്പോൾ നിങ്ങൾ ഭൂമിയെ വിശ്രമിക്കാൻ അനുവദിക്കണം. യഹോവയെ മഹത്വപ്പെടുത്തുവാനുള്ള വിശിഷ്ട വിശ്രമസമയമാണിത്. 3ആറു വർഷത്തേക്ക് നിങ്ങൾ ഭൂമിയിൽ കൃഷി ചെയ്യണം. ആറു വർഷം നിങ്ങളുടെ മുന്തിരിത്തോട്ടത്തിലെ മുന്തിരി അറുത്തു കൊണ്ടുവരണം.
4പക്ഷേ ഏഴാം വർഷം നിങ്ങൾ ഭൂമിയെ വിശ്രമിക്കാൻ അനുവദിക്കണം. അതു യഹോവയെ ആദരിക്കാനുള്ള വിശേഷ വിശ്രമസമയമായിരിക്കും. നിങ്ങൾ വയലുകളിൽ വിത്തു വിതയ്ക്കുകയോ മുന്തിരിച്ചെടികൾ കത്രിക്കുകയോ ചെയ്യരുത്.
5നിങ്ങളുടെ വിളവെടുപ്പിനുശേഷം സ്വയം വളരുന്ന വിളവുകൾ നിങ്ങൾ കൊയ്യരുത്. നിങ്ങളുടെ മുന്തിരിത്തോട്ടത്തിലെ കത്രിക്കാത്ത മുന്തിരിച്ചെടികളിൽനിന്നും നിങ്ങൾ മുന്തിരി പറിക്കരുത്. ഭൂമിയെ ഒരു വർഷത്തേക്ക് വിശ്രമിക്കാൻ അനുവദിക്കണം.
6“ഭൂമി ഒരു വർഷത്തേക്കു വിശ്രമിച്ചാലും നിങ്ങൾക്കാവശ്യത്തിനു ഭക്ഷണമുണ്ടാകും. നിങ്ങളുടെ ആൺപെൺ ഭൃത്യവർഗ്ഗത്തിന് ആവശ്യത്തിനു ഭക്ഷണം കിട്ടും. നിങ്ങളുടെ കൂലിക്കാർക്കും നിങ്ങളോടൊത്തു വസിക്കുന്ന വിദേശികൾക്കും വേണ്ടത്ര ഭക്ഷണം ലഭിക്കും.
7നിങ്ങളുടെ പശുക്കൾക്കും മറ്റു മൃഗങ്ങൾക്കും തിന്നാൻ വേണ്ടത്ര ഭക്ഷണം ഉണ്ടായിരിക്കും.

## അമ്പതാം സംവത്സരം

8“ഏഴു വർഷങ്ങളുടെ ഏഴുകൂട്ടങ്ങളെ നിങ്ങൾ എണ്ണണം. അതു നാല്പത്തൊൻപതു വർഷങ്ങളാണല്ലോ. ആ സമയത്ത് ഏഴു വർഷം ഭൂമിക്ക് വിശ്രമമായിരിക്കും. 9പ്രായശ്ചിത്തദിനത്തിൽ നിങ്ങൾ രാജ്യത്താകമാനം ഒരു ആണാടിന്റെ കൊമ്പ് ഊതണം. ഏഴാം മാസത്തിന്റെ പത്താം ദിവസമാണത്. 10അൻപതാം വർഷം നിങ്ങൾ ഒരു വിശേഷ വർഷമാക്കിത്തീർക്കണം. നിങ്ങളുടെ രാജ്യത്തു താമസിക്കുന്ന എല്ലാവരെയും അന്ന് സ്വതന്ത്രരാക്കണം. ‘അമ്പതാം സംവത്സരം’ എന്ന് ആ നാളുകൾ അറിയപ്പെടും. നിങ്ങളിലോരോരുത്തരും അവരവരുടെ സ്വന്തം വസ്തുവിലേക്ക് മടങ്ങിപ്പോകണം. നിങ്ങളിലോരോരുത്തരും അവരവരുടെ കുടുംബങ്ങളിലേക്കും മടങ്ങിപ്പോകണം. 11അമ്പതാം വർഷം നിങ്ങൾക്ക് ഒരു വിശേഷ ആഘോഷമായിരിക്കണം. വിത്തു വിതയ്ക്കരുത്, സ്വയം വളരുന്ന വിളവുകൾ കൊയ്യരുത്. കത്രിക്കാത്ത മുന്തിരിച്ചെടികളിൽനിന്ന് പഴങ്ങൾ പറിക്കരുത്. 12ആ വർഷമാണ് അമ്പതാം സംവത്സരം. അത് നിങ്ങൾക്കൊരു വിശുദ്ധകാലമായിരിക്കും. വയലിൽ നിന്നുള്ള വിളവുകൾ നിങ്ങൾ ഭക്ഷിക്കണം.
13അമ്പതാംവർഷം നിങ്ങളോരോരുത്തരും അവരവരുടെ വസ്തുവിലേക്കു മടങ്ങിപ്പോകണം.”
14“നിങ്ങളുടെ വസ്തു അയൽക്കാരനു വിൽക്കുമ്പോൾ അവനെ ചതിക്കരുത്. അവന്റെ വസ്തു നിങ്ങൾ വാങ്ങുമ്പോൾ വഞ്ചിക്കപ്പെടാനും അനുവദിക്കരുത്. 15അയൽക്കാരന്റെ വസ്തു വാങ്ങാൻ നിങ്ങൾക്കാഗ്രഹമുണ്ടെങ്കിൽ അവസാനത്തെ അമ്പതാം വർഷം മുതലുള്ള വർഷങ്ങൾ എണ്ണുക. എന്നിട്ട് ആ വർഷങ്ങളെ അടിസ്ഥാനമാക്കി ശരിയായ വില നിശ്ചയിക്കുക. എന്തെന്നാൽ അയാൾ അടുത്ത അമ്പതാം വർഷം വരെ വിളവെടുക്കാനുള്ള അവകാശമേ യഥാർത്ഥത്തിൽ നിങ്ങൾക്കു വിൽക്കുന്നുള്ളൂ.
16അടുത്ത അമ്പതാം വർഷത്തിനു മുമ്പ് അനവധി വർഷങ്ങളുണ്ടെങ്കിൽ വില കൂടുതലായിരിക്കുകയും വർഷങ്ങൾ കുറവാണെങ്കിൽ വില കുറവായിരിക്കുകയും ചെയ്യും. കാരണം, നിങ്ങളുടെ അയൽക്കാരൻ ഏതാനും വിളവുകൾ മാത്രമേ നിങ്ങൾക്കു വിൽക്കുന്നുള്ളൂ. അടുത്ത അമ്പതാം സംവത്സരത്തിൽ ആ സ്ഥലം അയാളുടെ കുടുംബത്തിന്റേതായി മാറുകയും ചെയ്യും.
17നിങ്ങൾ പരസ്പരം വഞ്ചിക്കാതിരിക്കുക. നിങ്ങളുടെ ദൈവത്തെ നിങ്ങൾ ആദരിക്കുക. നിങ്ങളുടെ ദൈവമായ യഹോവ ഞാനാകുന്നു!
18“എന്റെ നിയമങ്ങളും ചട്ടങ്ങളും ഓർമ്മിക്കുക. അവ അനുസരിക്കുക! അപ്പോൾ നിങ്ങൾ നിങ്ങളുടെ രാജ്യത്ത് സുരക്ഷിതരായി ജീവിക്കും! 19ഭൂമി നിങ്ങൾക്കായി നല്ല വിളവും ഉണ്ടാക്കും. അപ്പോൾ നിങ്ങൾക്കു ധാരാളം ഭക്ഷണമുണ്ടാകുകയും സുരക്ഷിതരായി നിങ്ങളുടെ രാജ്യത്തു വസിക്കാൻ കഴിയുകയും ചെയ്യും.
20“പക്ഷേ നിങ്ങൾ പറഞ്ഞേക്കാം, ‘ഞങ്ങൾ വിതയ്ക്കുകയോ കൊയ്യുകയോ ചെയ്യാതിരുന്നാൽ ഏഴാം വർഷം ഞങ്ങൾക്കു തിന്നാനൊന്നും ഉണ്ടാവില്ല. ’21വ്യസനിക്കേണ്ടതില്ല! ആറാം വർഷം എന്റെ അനുഗ്രഹത്തോട് നിങ്ങളിലേക്ക് വരാൻ ഞാൻ കല്പിക്കും. ഭൂമി മൂന്നു വർഷത്തേക്കുകൂടി വിളവുണ്ടാക്കുന്നതു തുടരും.
22എട്ടാം വർഷം നിങ്ങൾ വിതയ്ക്കുമ്പോൾ നിങ്ങൾ പഴയ വിളവായിരിക്കും ഭക്ഷണത്തിനുപയോഗിക്കുക. എട്ടാം വർഷത്തിൽ നിങ്ങൾ വിതച്ചതു കൊയ്യുന്ന ഒൻപതാം വർഷം വരെ പഴയ വിളവിൽനിന്നുള്ളത് തിന്നാൻ ഉണ്ടായിരിക്കും.

## വസ്തുനിയമങ്ങൾ

23“ഭൂമി യഥാർത്ഥത്തിൽ എന്റേതാണ്. അതിനാൽ നിങ്ങൾക്കത് സ്ഥിരമായി വിൽക്കാൻ കഴിയില്ല. എന്റെ രാജ്യത്ത് എന്നോടൊത്തു വസിക്കുന്ന വിദേശികളും സഞ്ചാരികളും മാത്രമാണ് നിങ്ങൾ. 24ആളുകൾ അവരുടെ നിലം വിറ്റേക്കാമെങ്കിലും കുടുംബങ്ങൾക്കു നിലം തിരിച്ചു കിട്ടും. 25നിങ്ങളുടെ രാജ്യത്തുള്ള ഒരു വ്യക്തി വളരെ ദരിദ്രനായേക്കാം. ദാരിദ്ര്യം കൊണ്ട് അയാൾ തന്റെ വസ്തു വിറ്റെന്നു വരാം. അപ്പോൾ അവന്റെ അടുത്ത ബന്ധു വന്ന് അവന്റെ വസ്തു അവനുവേണ്ടി തിരിച്ചു വാങ്ങണം. 26അവനുവേണ്ടി വസ്തു തിരികെ വാങ്ങാൻ അടുത്ത ബന്ധുക്കളാരും ചിലപ്പോൾ ഉണ്ടായെന്നു വരില്ല. പക്ഷേ അവന് ആ സ്ഥലം മടക്കി വാങ്ങാനാവശ്യമായ പണമുണ്ടാകുമ്പോൾ, 27അവൻ ഭൂമി വിറ്റപ്പോൾ മുതലുള്ള വർഷങ്ങൾ എണ്ണണം. ഭൂമിക്ക് എന്ത് വില കൊടുക്കണമെന്ന് ആ സംഖ്യ ഉപയോഗിച്ച് അവൻ കണക്കാക്കണം. എന്നിട്ട് അവൻ ആ സ്ഥലം മടക്കി വാങ്ങണം. അപ്പോൾ ആ സ്ഥലം വീണ്ടും അവന്റേതായിത്തീരും.
28തന്റെ സ്ഥലം തിരിച്ചു വാങ്ങാൻ പണം അവനുണ്ടാകാതെ വന്നാൽ അമ്പതാം വർഷം വരെ ആ സ്ഥലം അതു വാങ്ങിയവന്റെ കൈവശമിരിക്കും. അപ്പോൾ ആ വിശേഷാഘോ

ഷവേളയിൽ ആ സ്ഥലം ആദ്യത്തെ ഉടമയുടെ
കുടുംബത്തിന്റേതായിത്തീരും. അങ്ങനെ ആ
സ്ഥലം വീണ്ടും യഥാർത്ഥ കുടുംബത്തിന്റേ
തായിത്തീരും.
29“ചുറ്റുമതിലുള്ള ഒരു നഗരത്തിലെ ഒരു വീട്
ഒരുവൻ വിൽക്കുമ്പോൾ, അതു വിറ്റ് ഒരു വർഷ
ത്തിനകം അതു തിരികെ കിട്ടാൻ അയാൾക്ക്
അവകാശമുണ്ടായിരിക്കും. ആ അവകാശം ഒരു
വർഷം നീണ്ടുനിൽക്കും. 30പക്ഷേ ഉടമസ്ഥൻ
ഒരു വർഷത്തിനകം അതു തിരികെ വാങ്ങു
ന്നില്ലെങ്കിൽ ചുറ്റുമതിലുള്ള ആ നഗരത്തിലെ
വീട് അതു വാങ്ങുന്നവനും അവന്റെ പിൻഗാ
മികൾക്കുമുള്ളതായിരിക്കും. അമ്പതാം സംവത്സ
രത്തിൽ ആ വീട് ആദ്യത്തെ ഉടമയ്ക്ക് മടക്കി
ക്കിട്ടില്ല. 31ചുറ്റുമതിലില്ലാത്ത നഗരങ്ങൾ തുറ
സ്സായ സ്ഥലമായി പരിഗണിക്കപ്പെടും. അതി
നാൽ ആ കൊച്ചുനഗരങ്ങളിൽ നിർമ്മിച്ചി
രിക്കുന്ന വീടുകൾ അമ്പതാം സംവത്സരത്തിൽ
ആദ്യത്തെ ഉടമയ്ക്ക് തന്നെ തിരികെ കിട്ടും.
32“എന്നാൽ ലേവ്യരുടെ നഗരങ്ങളെപ്പറ്റി
ഇതാണു പറയുന്നത്: ലേവ്യർക്ക് അവരുടെ
നഗരങ്ങളിലെ തങ്ങളുടെ ഏതു വീടും മടക്കി
വാങ്ങാം. 33ഒരാൾ ലേവ്യരിൽനിന്ന് ഒരു വീട്
വാങ്ങിയാൽ, അമ്പതാം സംവത്സരത്തിൽ
ലേവ്യനഗരത്തിലുള്ള ആ വീട് വീണ്ടും ലേവ്യ
രുടേതാകും. കാരണം, ലേവ്യരുടെ വംശത്തിൽ
പ്പെട്ടവരുടേതാണ് ലേവ്യനഗരം. യിസ്രായേൽ
ജനത ആ നഗരങ്ങൾ ലേവ്യർക്കു നൽകി.
34ലേവ്യനഗരത്തിനു ചുറ്റുമുള്ള വയലും പുൽ
മേടുകളും വിൽക്കാൻ പാടില്ല. ആ വയലുകൾ
എക്കാലത്തേക്കും ലേവ്യരുടേതാണ്.

### അടിമകളുടെ യജമാനന്മാർക്കുള്ള നിയമങ്ങൾ

35“നിങ്ങളുടെ സ്വന്തം രാജ്യത്തുള്ള ഒരുവൻ
കടുത്ത ദാരിദ്ര്യംകൊണ്ട് സ്വന്തം കാര്യങ്ങൾ
നോക്കാൻപോലും കഴിയാത്തവനായെന്നു
വരാം. നിങ്ങളവനെ ഒരതിഥി എന്ന നിലയിൽ
നിങ്ങളോടൊപ്പം താമസിപ്പിക്കണം. 36അവനു
കടം കൊടുക്കുന്ന പണത്തിനു നിങ്ങൾ പലിശ
ചുമത്തരുത്. നിങ്ങളുടെ ദൈവത്തെ ആദരിക്കു
കയും നിങ്ങളുടെ സഹോദരനെ നിങ്ങളോ
ടൊത്തു വസിക്കാൻ അനുവദിക്കുകയും ചെ
യ്യുക. 37നിങ്ങളവനു കൊടുക്കുന്ന ഒരു പണത്തി
നും പലിശ വാങ്ങരുത്. നിങ്ങളവനു വിൽ
ക്കുന്ന ഭക്ഷണത്തിൽനിന്നും ലാഭമുണ്ടാക്കാനും
ശ്രമിക്കരുത്. 38നിങ്ങളുടെ ദൈവമാകുന്ന
യഹോവ ഞാനാകുന്നു. കനാൻദേശം നിങ്ങ
ൾക്കു നൽകുന്നതിനും ഞാൻ നിങ്ങളുടെ ദൈ
വമായിരിക്കുന്നതിനും നിങ്ങളെ ഞാൻ ഈജി
പ്തിൽനിന്നും നയിച്ചു.
39“കടുത്ത ദാരിദ്ര്യം മൂലം നിങ്ങളുടെ രാജ്യ
ത്തെ ഒരുവൻ സ്വയം നിങ്ങൾക്കു അടിമയായി
അവനെത്തന്നെ വിറ്റാൽ നിങ്ങളവനെക്കൊണ്ട്
അടിമയെപ്പോലെ പണിയെടുപ്പിക്കരുത്.
40അവൻ നിങ്ങൾക്ക് ഒരു കൂലിപ്പണിക്കാരനും
അമ്പതാം വർഷം വരെ നിങ്ങളോടൊത്തു വസി
ക്കുന്ന സന്ദർശകനുമായിരിക്കട്ടെ. 41അനന്തരം
അവന് നിങ്ങളെ വിട്ടുപോകാം. തന്റെ കുട്ടിക
ളെയുമെടുത്ത് അവന് തന്റെ കുടുംബത്തേക്കു
പോകാം. തന്റെ പൂർവ്വികരുടെ വസ്തുവക
കളിലേക്ക് അവന് മടങ്ങാം. 42കാരണം, അവർ
എന്റെ ഭൃത്യരാണ്! അവരെ ഈജിപ്തിലെ
അടിമത്വത്തിൽനിന്നും ഞാനാണ് മോചിപ്പി
ച്ചത്. അവർ ഇനിയും അടിമകളായിത്തീരരുത്.
43ആ മനുഷ്യന് നിങ്ങൾ ക്രൂരനായൊരു യജമാ
നനായിരിക്കരുത്. നിങ്ങൾ നിങ്ങളുടെ ദൈ
വത്തെ ആദരിക്കണം.
44“നിങ്ങളുടെ സ്ത്രീ-പുരുഷ അടിമകളെ
പ്പറ്റി: നിങ്ങൾക്ക് ചുറ്റുമുള്ള ജനതകളിൽനിന്ന്
അടിമകളായി സ്ത്രീകളെയും പുരുഷന്മാരെയും
ലഭിച്ചു എന്നു വരാം.45ജനങ്ങൾക്കിടയിൽ വസി
ക്കുന്ന വിദേശികളുടെ കുടുംബങ്ങളിൽ പിറന്ന
കുട്ടികളെയും നിങ്ങൾക്ക് അടിമകളായി ലഭി
ക്കാം. ആ അടിമക്കുട്ടികൾ നിങ്ങൾക്കുള്ളതാണ്.
46നിങ്ങളുടെ കാലശേഷം ഈ വിദേശികളായ
അടിമകളെ നിങ്ങൾ നിങ്ങളുടെ കുട്ടികൾക്ക്
കൈമാറാം. അവർ എന്നന്നേക്കും നിങ്ങളുടെ
അടിമകളായിരിക്കും. വിദേശികളായ അവരെ
നിങ്ങൾക്ക് അടിമകളാക്കാം. പക്ഷേ നിങ്ങൾ
യിസ്രായേൽകാരായ സ്വന്തം സഹോദരന്മാ
രോട് ക്രൂരനായ യജമാനനായിരിക്കരുത്.
47“നിങ്ങൾക്കിടയിലുള്ള ഒരു വിദേശിയോ
സന്ദർശകനോ ധനികനായെന്നു വരാം.
നിങ്ങൾക്കിടയിലൊരാൾ വളരെ ദാരിദ്ര്യം ഉണ്ടാ
യതു മൂലം നിങ്ങൾക്കിടയിലെ വിദേശിക്കോ
ഒരു വിദേശകുടുംബത്തിനോ സ്വയം അടിമയാ
യെന്നു വരാം. 48അയാൾക്ക് സ്വയം മടക്കി
വാങ്ങി സ്വതന്ത്രനാകാനുള്ള അവകാശമുണ്ടാ
യിരിക്കും. അവന്റെ സഹോദരന്മാരിലൊരു
വന് അവനെ മടക്കിവാങ്ങാം. 49അല്ലെങ്കിൽ
അവന്റെ അമ്മാവനോ അമ്മാവന്റെ പുത്ര
നോ അവനെ മടക്കിവാങ്ങാം. അഥവാ അവ
ന്റെ കുടുംബത്തിൽപ്പെട്ട ഒരടുത്ത ബന്ധുവി
ന് അവനെ മടക്കിവാങ്ങാം. അഥവാ അവന്
ധാരാളം പണമുണ്ടായാൽ അതു കൊടുത്ത്
അയാൾക്കുതന്നെ സ്വതന്ത്രനാകാം.
50“എങ്ങനെയാണു നിങ്ങൾ വില നിശ്ചയി
ക്കുക? അയാൾ തന്നെ വിദേശിക്കു വിറ്റ വർഷം
മുതൽ അടുത്ത അമ്പതാം വർഷം വരെയുള്ള
വർഷങ്ങൾ എണ്ണുക. ആ സംഖ്യ ഉപയോഗിച്ച്
വില നിശ്ചയിക്കുക. കാരണം, അവനെ
അയാൾ ഏതാനും വർഷത്തേക്കു വാടകയ്ക്കെ
ടുക്കുകയേ ഉണ്ടായിട്ടുള്ളൂ! 51അമ്പതാം വർഷ
ത്തിനു മുമ്പ് ഇനിയും അനേകം വർഷങ്ങളു
ണ്ടെങ്കിൽ അയാൾ വിലയുടെ ഒരു വലിയ
ഭാഗം മടക്കിക്കൊടുക്കണം. അതെല്ലാം എത്ര വർ
ഷങ്ങളെന്നതിനെ ആശ്രയിച്ചിരിക്കും. 52അമ്പ
താം വർഷം വരെ കുറച്ചു വർഷങ്ങൾ മാത്രമേ
അവശേഷിക്കുന്നുള്ളുവെങ്കിൽ യഥാർത്ഥവില
യുടെ ചെറിയൊരു ഭാഗം അയാൾ നൽകണം.
53പക്ഷേ അയാൾ വിദേശിയോടൊപ്പം എല്ലാ
വർഷവും ഒരു കൂലിക്കാരനെപ്പോലെ കഴി
യണം. അയാളുടെമേൽ ക്രൂരനായൊരു യജമാ
നനെപ്പോലെ പെരുമാറാൻ വിദേശിയെ അനു
വദിക്കരുത്.
54“ആരും അവനെ മടക്കിവാങ്ങുന്നില്ലെങ്കിൽ
പ്പോലും അയാൾ സ്വതന്ത്രനാകും. അമ്പതാം
വർഷം അവനും അവന്റെ കുട്ടികളും സ്വത
ന്ത്രരാകും. 55കാരണം, യിസ്രായേൽജനത
എന്റെ ഭൃത്യന്മാരാണ്. എന്റെ ഭൃത്യരായ
അവരെ ഞാൻ ഈജിപ്തിലെ അടിമത്ത
ത്തിൽനിന്നും മോചിപ്പിച്ചതാണ്. നിങ്ങളുടെ
ദൈവമായ യഹോവ ഞാനാകുന്നു!

### ദൈവത്തെ അനുസരിക്കുന്നതിനുള്ള പ്രതിഫലം

26 “നിങ്ങൾ വിഗ്രഹങ്ങളുണ്ടാക്കരുത്. നമ
സ്കരിക്കുന്നതിന് പ്രതിമകളോ സ്മാര

കശിലകളോ നിങ്ങളുടെ ദേശത്ത് ഉണ്ടാക്കരുത്.
കാരണം നിങ്ങളുടെ ദൈവമായ യഹോവ
ഞാനാകുന്നു.
2“എന്റെ വിശേഷവിശ്രമദിനങ്ങൾ അനു
സ്മരിക്കുകയും എന്റെ വിശുദ്ധസ്ഥലത്തെ
മഹത്വപ്പെടുത്തുകയും ചെയ്യുക. യഹോവ
ഞാനാകുന്നു!
3“എന്റെ നിയമങ്ങളും ചട്ടങ്ങളും അനുസ്മ
രിക്കുകയും അവ അനുസരിക്കുകയും ചെയ്യുക!
4നിങ്ങൾ അങ്ങനെയൊക്കെ ചെയ്താൽ ഞാൻ
വേണ്ട സമയത്തു മഴപെയ്യിക്കും. ഭൂമി വിളവു
ണ്ടാക്കുകയും വയലുകളിലെ മരങ്ങൾ പഴങ്ങൾ
ഉല്പാദിപ്പിക്കുകയും ചെയ്യും. 5മുന്തിരിപ്പഴങ്ങൾ
പറിക്കാനാകുംവരെ നിങ്ങളുടെ മെതിക്കൽ
തുടരും. നടാനുള്ള കാലം വരെ മുന്തിരിപ്പഴമിറ
ക്കുന്നതു തുടരും. അപ്പോൾ നിങ്ങൾക്കു ആവ
ശ്യത്തിനു ഭക്ഷണം ലഭിക്കും. നിങ്ങൾ നിങ്ങ
ളുടെ നാട്ടിൽ സുരക്ഷിതരായി ജീവിക്കുകയും
ചെയ്യും. 6നിങ്ങളുടെ രാജ്യത്ത് ഞാൻ സമാ
ധാനം വരുത്തും. നിങ്ങൾ സമാധാനത്തിൽ
വസിക്കും. ആരും നിങ്ങളെ ഭയപ്പെടുത്താൻ
വരില്ല. ദുഷ്ടമൃഗങ്ങളെ ഞാൻ നിങ്ങളുടെ രാജ്യ
ത്തിന് പുറത്താക്കും. നിങ്ങളുടെ രാജ്യത്തുകൂടി
ശത്രുവിന്റെ സൈന്യം കടന്നുവരികയില്ല.
7“നിങ്ങൾ നിങ്ങളുടെ ശത്രുക്കളെ പിന്തുട
ർന്നു പരാജയപ്പെടുത്തും. അവരെ നിങ്ങൾ
നിങ്ങളുടെ വാളുകൊണ്ട് കൊലപ്പെടുത്തും.
8നിങ്ങളിൽ അഞ്ചുപേർ നൂറുപേരെയും നൂറു
പേർ പതിനായിരംപേരെയും ഓടിക്കും. നിങ്ങ
ളുടെ ശത്രുക്കളെ നിങ്ങൾ പരാജയപ്പെടുത്തു
കയും നിങ്ങളുടെ വാളുകൊണ്ട് വധിക്കുകയും
ചെയ്യും.
9“അനന്തരം ഞാൻ നിങ്ങളിലേക്കു തിരിയും.
ഞാൻ നിങ്ങൾക്ക് അനേകം കുട്ടികളെ തരും.
ഞാൻ എന്റെ കരാർ പാലിക്കും. 10ഒരു വർഷ
ക്കാലത്തിലേറെ ജീവിക്കാനാവശ്യമായ വിളവു
നിങ്ങൾക്കുണ്ടാകും. പുതിയ വിളവു നിങ്ങൾ
കൊയ്യും. പക്ഷേ അപ്പോൾ പുതിയ വിളവു
സംഭരിക്കാൻ ഇടമുണ്ടായാൽ പഴയ വിളവു
നിങ്ങൾക്കു പുറത്തെറിയേണ്ടി വരും! 11എന്റെ
വിശുദ്ധകൂടാരം ഞാൻ നിങ്ങൾക്കിടയിൽ വയ്
ക്കുകയും ചെയ്യും. നിങ്ങളിൽനിന്നു ഞാൻ
തിരിയുകയില്ല! 12ഞാൻ നിങ്ങളോടൊത്തു നട
ക്കുന്ന നിങ്ങളുടെ ദൈവമായിരിക്കുകയും
ചെയ്യും. നിങ്ങൾ എന്റെ ജനതയുമായിരിക്കും.
13നിങ്ങളുടെ ദൈവമായ യഹോവ ഞാനാ
കുന്നു. നിങ്ങൾ ഈജിപ്തിൽ അടിമകളായി
രുന്നു. അടിമയായിരിക്കെ കടുത്ത ഭാരംകൊണ്ട്
നിങ്ങൾ വളഞ്ഞിരുന്നു. പക്ഷേ നിങ്ങളുടെ ചുമ
ലിലെ തണ്ടുകൾ ഞാൻ ഒടിക്കുകയും നിങ്ങളെ
ഞാൻ നിവർന്നു നടക്കുമാറാക്കുകയും ചെയ്തു!

## ദൈവത്തെ അനുസരിക്കാത്തതിന്റെ ശിക്ഷ

14“നിങ്ങൾ എന്നെയും എന്റെ കല്പനക
ളെയും അനുസരിക്കുന്നില്ലെങ്കിൽ ഈ ദുരിത
ങ്ങൾ നിങ്ങൾക്കു സംഭവിക്കും. 15എന്റെ നിയമ
ങ്ങളും കല്പനകളും അനുസരിക്കാൻ കൂട്ടാക്കാ
തിരുന്നാൽ നിങ്ങൾ എന്റെ കരാർ ലംഘിക്കുക
യായിരിക്കും. 16നിങ്ങൾ അങ്ങനെ ചെയ്താൽ
ഞാൻ നിങ്ങൾക്കു മഹാവിപത്തുകൾ വരുത്തും.
രോഗങ്ങളും പനിയും ഞാൻ നിങ്ങൾക്കു വരു
ത്തും. അതു നിങ്ങളുടെ കണ്ണുകളെ നശിപ്പിക്കു
കയും അങ്ങനെ നിങ്ങളുടെ ജീവിതം നശിക്കു
കയും ചെയ്യും! വിത്തു നടുന്നത് നിഷ്പ്രയോ
ജനമാകും. ശത്രുക്കൾ നിങ്ങളുടെ വിളവു തിന്നു
കയും ചെയ്യും! 17ഞാൻ നിങ്ങൾക്കെതിരാകു
മ്പോൾ ശത്രുക്കൾ നിങ്ങളെ കീഴടക്കും. ആ
ശത്രുക്കൾ നിങ്ങളെ വെറുക്കുകയും നിങ്ങൾ
ക്കുമേൽ അവർ ഭരിക്കുകയും ചെയ്യും. ആരും
പിന്തുടരാതിരിക്കുമ്പോൾപോലും നിങ്ങൾ
ഓടിപ്പോകും.
18“ഇതിനെല്ലാം ശേഷവും നിങ്ങൾ എന്നെ
അനുസരിക്കാതിരുന്നാൽ ഞാൻ നിങ്ങളെ
നിങ്ങളുടെ പാപങ്ങൾക്ക് ഏഴിരട്ടി ശിക്ഷിക്കും.
19നിങ്ങളെ അഭിമാനിതരാക്കുന്ന മഹാനഗരങ്ങ
ളെയും ഞാൻ നശിപ്പിക്കും. ആകാശം മഴ തരാതി
രിക്കുകയും ഭൂമി വിളവുണ്ടാക്കാതിരിക്കുകയും
ചെയ്യും.* 20നിങ്ങൾ കഠിനാദ്ധ്വാനം ചെയ്യുമെ
ങ്കിലും അതു നിഷ്ഫലമായിത്തീരും. നിങ്ങ
ളുടെ ഭൂമി ഒട്ടും വിളവു തരാതിരിക്കുകയും
നിങ്ങളുടെ മരങ്ങൾ പഴങ്ങളുണ്ടാക്കാതിരിക്കു
കയും ചെയ്യും.
21“ഇനിയും നിങ്ങൾ എനിക്കെതിരെ തിരിയു
കയും എന്നെ അനുസരിക്കാൻ കൂട്ടാക്കാതിരി
ക്കുകയും ചെയ്യുകയാണെങ്കിൽ ഏഴിരട്ടി കൂടി
കടുത്ത ശിക്ഷ ഞാൻ നൽകും! പാപങ്ങൾ
കൂടുന്തോറും ഞാൻ നിങ്ങൾക്കു തരുന്ന ശിക്ഷ
യുടെ കടുപ്പവുമേറും. 22ഞാൻ നിങ്ങൾക്കെ
തിരെ കാട്ടുമൃഗങ്ങളെ അയയ്ക്കും. അവ നിങ്ങ
ളുടെ കുട്ടികളെ എടുത്തു കൊണ്ടുപോകും.
അവ നിങ്ങളുടെ മൃഗങ്ങളെ നശിപ്പിക്കുകയും
ചെയ്യും. നിങ്ങളുടെയാളുകളിൽ അനേകം
പേരെ അവ കൊല്ലും. ജനങ്ങൾ സഞ്ചരിക്കാൻ
ഭയക്കുകയും നിങ്ങളുടെ വഴികൾ വിജനമാവു
കയും ചെയ്യും.
23“ഇതിനെല്ലാം ശേഷവും നിങ്ങൾ പാഠം പഠി
ക്കുന്നില്ലെങ്കിൽ; എന്നിട്ടും നിങ്ങൾ എനിക്കെ
തിരായി നിൽക്കുന്നുവെങ്കിൽ; 24അപ്പോൾ
ഞാനും നിങ്ങൾക്കെതിരാകും. ഞാൻ-അതെ,
യഹോവയായ ഞാൻ- നിങ്ങളുടെ പാപങ്ങ
ൾക്ക് ഏഴിരട്ടി ശിക്ഷ നൽകും. 25നിങ്ങൾ
എന്റെ കരാർ ലംഘിക്കുകയായിരിക്കും.
അതിനു നിങ്ങളെ ഞാൻ ശിക്ഷിക്കുകയും
ചെയ്യും. നിങ്ങൾക്കെതിരെ ഞാൻ സേനകളെ
അയയ്ക്കും. നിങ്ങൾ നിങ്ങളുടെ നഗരങ്ങളിലേ
ക്ക് സുരക്ഷാർത്ഥം ഓടിപ്പോകും. പക്ഷേ ഞാൻ
നിങ്ങൾക്കിടയിൽ രോഗം പടർത്തും. നിങ്ങ
ളുടെ ശത്രുക്കൾ നിങ്ങളെ തോല്പിക്കുകയും
ചെയ്യും. 26ആ നഗരത്തിൽ അവശേഷിക്കുന്ന
ധാന്യത്തിലൊരു പങ്ക് ഞാൻ നിങ്ങൾക്കു നൽ
കും. പക്ഷേ വളരെ കുറച്ചു ഭക്ഷണം അവിടെ
ഉണ്ടായിരിക്കും. അവരുടെ അപ്പം ഒരു അടുപ്പിൽ
പത്തു സ്ത്രീകൾ ചേർന്ന് ഉണ്ടാക്കും. അവർ
ഓരോ അപ്പവും അളക്കും. നിങ്ങൾ അതു തിന്നു
മെങ്കിലും നിങ്ങളുടെ വിശപ്പ് അടങ്ങുകയില്ല!
27“എന്നിട്ടും നിങ്ങൾ എന്നെ ശ്രവിക്കാൻ മടി
ച്ചാൽ, ഇനിയും നിങ്ങൾ എനിക്കെതിരെ തിരി
ഞ്ഞാൽ, 28എന്റെ കോപം ഞാൻ ശരിക്കും
പ്രകടിപ്പിക്കും! ഞാൻ-അതെ, യഹോവയായ
ഞാൻ- നിങ്ങളുടെ പാപത്തിന് ഏഴിരട്ടി ശിക്ഷ
നൽകും! 29നിങ്ങളുടെ പുത്രന്മാരുടെയും പുത്രി
മാരുടെയും ശരീരം തിന്നത്തക്കവിധം നിങ്ങ
ൾക്കു വിശക്കും. 30നിങ്ങളുടെ ഉന്നതസ്ഥലങ്ങളും
ധൂപയാഗപീഠങ്ങളും ഞാൻ തകർക്കും. നിങ്ങ
ളുടെ ശവങ്ങൾ ഞാൻ നിങ്ങളുണ്ടാക്കിയ വിഗ്ര

---

**ആകാശം ... ചെയ്യും** “നിങ്ങളുടെ ആകാശം ഇരുമ്പ പോലെയും നിലം ഓടുപോലെയുമാകും” എന്നർത്ഥം.

ഹങ്ങൾക്കുമേൽ എറിയും. നിങ്ങൾ എന്നെ
വളരെ വെറുപ്പിക്കും. 31നിങ്ങളുടെ നഗരങ്ങൾ
ഞാൻ നശിപ്പിക്കും. നിങ്ങളുടെ വിശുദ്ധസ്ഥല
ങ്ങൾ ഞാൻ ശൂന്യമാക്കും. നിങ്ങളുടെ വഴിപാട്
ഗന്ധിക്കുന്നതു ഞാൻ നിർത്തും. 32നിങ്ങളുടെ
ദേശം ഞാൻ വിജനമാക്കും. അതു കണ്ട് അവിടെ
താമസിക്കാനെത്തുന്ന നിങ്ങളുടെ ശത്രുക്കൾ
ഞെട്ടും. 33നിങ്ങളെ ഞാൻ ജനതകൾക്കിടയിൽ
ചിതറിക്കും. ഞാനെന്റെ വാളെടുത്ത് നിങ്ങളെ
നശിപ്പിക്കും. നിങ്ങളുടെ നാട് ശൂന്യമാവുകയും
നിങ്ങളുടെ നഗരങ്ങൾ നശിപ്പിക്കപ്പെടുകയും
ചെയ്യും.

34“നിങ്ങൾ നിങ്ങളുടെ ശത്രുവിന്റെ രാജ്യ
ത്തേക്കു കൊണ്ടുപോകപ്പെടും. നിങ്ങളുടെ
രാജ്യം ശൂന്യമാകും. അങ്ങനെ അവസാനം
നിങ്ങളുടെ നാടിന് വിശ്രമം കിട്ടും. നാട് ആ
വിശ്രമസമയം ആസ്വദിക്കുകയും ചെയ്യും.
35എല്ലാ ഏഴുവർഷത്തിലും ഒരു വർഷം ഭൂമിക്കു
വിശ്രമം വേണമെന്നാണ് നിയമം പറയുന്നത്.
നാട് വിജനമാകുന്ന കാലത്തോളം, നിങ്ങള
വിടെ വസിച്ചിരുന്നപ്പോൾ നൽകാത്ത വിശ്രമം
ഭൂമിക്കു ലഭിക്കും. 36അവശേഷിച്ചിരിക്കുന്നവർ
ക്കാകട്ടെ ശത്രുക്കളുടെ ദേശത്ത് തങ്ങളുടെ
ധൈര്യം നഷ്ടമാവുകയും ചയ്യും. അവർ എല്ലാ
റ്റിനേയും ഭയക്കും. അവർ കാറ്റിൽപ്പെട്ട ഇലയ
നങ്ങുന്ന ശബ്ദം കേട്ടാൽപോലും ആരോ
തങ്ങളെ പിന്തുടരുന്നുവെന്ന് ഭയന്ന് അവർ ഓടി
പ്പോകാനിടയാകും. ആരും പിന്തുടരാതിരിക്കു
മ്പോൾ പോലും അവർ വീഴും! 37ആരോ വാളു
മായി പിന്തുടരുമ്പോലെ അവർ ഓടും. ഓരോ
രുത്തരുടെയുംമേൽ ഓരോരുത്തർ വീഴും- ആരും
ഓടിക്കാത്തപ്പോൾ പോലും.

“ശത്രുക്കളുടെ നേരെ എഴുന്നേറ്റു നിൽക്കാൻ
പോലും നിങ്ങൾ കരുത്തരായിരിക്കില്ല. 38മറ്റു
ജനതകൾക്കിടയിൽ നിങ്ങൾ നഷ്ടപ്പെടും.
ശത്രുക്കളുടെ ദേശത്തു നിങ്ങൾ അപ്രത്യക്ഷ
രാകും. 39അവശേഷിക്കുന്നവർ ശത്രുക്കളുടെ
രാജ്യത്ത് അവരുടെ പാപങ്ങളാൽ ചീഞ്ഞു
പോകും. അവരുടെ പൂർവ്വികരുടെ പാപങ്ങ
ളാലും അവർ ചീഞ്ഞുപോകും.

## എല്ലായ്പ്പോഴും പ്രത്യാശ

40“പക്ഷേ ജനങ്ങൾ തങ്ങളുടെ പാപങ്ങൾ
ഏറ്റു പറഞ്ഞേക്കാം. ചിലപ്പോളവർ തങ്ങളുടെ
പൂർവ്വികരുടെ പാപങ്ങളും ഏറ്റുപറഞ്ഞേക്കാം.
അവർ എനിക്കെതിരെ തിരിഞ്ഞുവെന്നത്
അവർ സമ്മതിക്കുകയും ചെയ്യാം. 41ഞാനവർ
ക്കെതിരെ തിരിയുകയും അവരെ തങ്ങളുടെ
ശത്രുക്കളുടെ നാട്ടിലേക്ക് കൊണ്ടുവരികയും
ചെയ്തുവെന്ന് അവർ സമ്മതിച്ചേക്കാം. അവർ
എന്നോട് അപരിചിതരെപ്പോലെ പെരുമാറും.
പക്ഷേ ചിലപ്പോളവർ വിനയാന്വിതരായി
തങ്ങളുടെ പാപത്തിന്റെ ശിക്ഷ ഏറ്റുവാങ്ങി
യെന്നും വരാം. 42അവരങ്ങനെ ചെയ്താൽ
യാക്കോബുമായി ഞാനുണ്ടാക്കിയ കരാർ
ഞാൻ അനുസ്മരിക്കും. യിസ്ഹാക്കുമായി
ഞാനുണ്ടാക്കിയ കരാർ ഞാൻ അനുസ്മരിക്കും.
അബ്രഹാമുമായി ഞാനുണ്ടാക്കിയ കരാർ
ഞാനനുസ്മരിക്കും. ദേശത്തെ മുഴുവൻ ഞാന
നുസ്മരിക്കും.

43“ദേശം ശൂന്യമാകും. ദേശം അതിന്റെ
വിശ്രമകാലം ആസ്വദിക്കും. അവശേഷിക്കുന്ന
വർ അവരുടെ പാപത്തിനുള്ള ശിക്ഷ ഏറ്റുവാ
ങ്ങും. എന്റെ നിയമങ്ങളെ വെറുത്തതു
കൊണ്ടും എന്റെ ചട്ടങ്ങളെ അനുസരിക്കാത്ത
തുകൊണ്ടുമാണ് തങ്ങൾ ശിക്ഷിക്കപ്പെട്ടിരിക്കു
ന്നതെന്ന് അവർ മനസ്സിലാക്കും. 44യഥാർത്ഥ
ത്തിൽ അവർ പാപം ചെയ്തു. പക്ഷേ സഹായ
ത്തിനായി അവരെന്നെ സമീപിച്ചാൽ അവരി
ൽനിന്നും തിരിയാൻ എനിക്കാവില്ല. അവർ
തങ്ങളുടെ ശത്രുക്കളുടെ രാജ്യത്താണെങ്കിൽ
പ്പോലും അവരെ ഞാൻ ശ്രവിക്കും. അവരെ
ഞാൻ പൂർണ്ണമായും നശിപ്പിക്കുകയില്ല. അവരു
മായുള്ള എന്റെ കരാർ ഞാൻ ലംഘിക്കുക
യില്ല. കാരണം, അവരുടെ ദൈവമാകുന്ന
യഹോവ ഞാനാകുന്നു! 45അവരുടെ പൂർവ്വിക
രുമായി ഞാനുണ്ടാക്കിയ കരാർ അവർക്കുവേ
ണ്ടി ഞാൻ അനുസ്മരിക്കും. അവരുടെ പൂർവ്വി
കരെ ഈജിപ്തിൽനിന്നും മോചിപ്പിച്ച എനി
ക്ക് അവരുടെ ദൈവമാകാൻ കഴിഞ്ഞു. മറ്റു
രാജ്യങ്ങളും അതു കണ്ടു. യഹോവ ഞാനാ
കുന്നു!”

46യിസ്രായേൽജനതയ്ക്കു യഹോവ നൽ
കിയ നിയമങ്ങളും ചട്ടങ്ങളും ഉപദേശങ്ങളും
അതൊക്കെയാണ്. യഹോവയ്ക്കും യിസ്രായേ
ൽജനതയ്ക്കുമിടയിലുള്ള കരാറാണ് ഈ നിയ
മങ്ങൾ. യഹോവ ആ നിയമങ്ങൾ സീനായി
പർവ്വതത്തിൽവച്ച് മോശെയ്ക്കു നൽകുകയും
മോശെ അവ ജനങ്ങൾക്കു നൽകുകയും
ചെയ്തു.

## വാഗ്ദാനങ്ങളാണു പ്രധാനം

27 യഹോവ മോശെയോടു പറഞ്ഞു,
2“യിസ്രായേൽജനതയോടു പറയുക:
ഒരാൾ ഒരു വാഗ്ദാനം യഹോവയോടു
ചെയ്തിരിക്കാം. ഒരു വ്യക്തിയെ യഹോവയ്ക്കു
നൽകാമെന്ന വാഗ്ദാനം. അയാൾ പിന്നീട്
വിശിഷ്ടമായൊരു രീതിയിൽ യഹോവയെ
ശുശ്രൂഷിക്കണം. പുരോഹിതൻ ആ വ്യക്തിക്ക്
ഒരു വില നിശ്ചയിക്കണം. അയാളെ യഹോ
വയിൽനിന്നും മടക്കിവാങ്ങണമെന്നാഗ്രഹിക്കു
ന്നവർ ആ വില നൽകണം. 3ഇരുപതിനും
അറുപതിനും ഇടയ്ക്കു പ്രായമുള്ള ഒരാൾക്ക്
ഔദ്യോഗിക അളവിൻപ്രകാരം അൻപതു ശേ
ശക്കെൽ വെള്ളി ആണ് വില. 4ഇരുപതിനും
അറുപതിനും ഇടയ്ക്കു പ്രായമുള്ള ഒരു സ്ത്രീ
യുടെ വിലയാകട്ടെ മുപ്പതു ശേക്കെലും.
5അഞ്ചു മുതൽ ഇരുപതു വയസ്സുവരെ പ്രായമു
ള്ള ഒരാണിന് ഇരുപതു ശേക്കെലായിരിക്കും
വില. അതേ പ്രായമുള്ള ഒരു പെണ്ണിന് പത്തു
ശേക്കെലും വിലയായിരിക്കും. 6ഒരുമാസം മുതൽ
അഞ്ചു വയസ്സുവരെ പ്രായമുള്ള ഒരാൺ
ശിശുവിന്റെ വില അഞ്ചു ശേക്കലാണ്. പെൺ
കുട്ടിക്ക് മൂന്നു ശേക്കെലും. 7അറുപതിനും അതി
നു മുകളിലും പ്രായമുള്ള ഒരു പുരുഷന് പതി
നഞ്ചു ശേക്കെലാണു വില. സ്ത്രീക്ക് പത്തു
ശേക്കെലും.

8“ആ വില നൽകാൻ പ്രാപ്തിയില്ലാത്തവ
നെ പുരോഹിതന്റെ മുമ്പിൽ കൊണ്ടുവരണം.
അയാൾക്കു എത്ര പണം താങ്ങാനാകുമെന്ന്
പുരോഹിതൻ നിശ്ചയിക്കണം.

## യഹോവയ്ക്കുള്ള സമ്മാനങ്ങൾ

9“യഹോവയ്ക്കുള്ള ബലിയായി ചില മൃഗ
ങ്ങളെ നൽകാം. അത്തരം ഒരു മൃഗത്തെ ഒരുവൻ
കൊണ്ടുവരുമ്പോൾ ആ മൃഗം വിശുദ്ധമായി
ത്തീരും. 10ആ മൃഗത്തെ അയാൾ യഹോവയ്ക്കു

നേർച്ചയാക്കിയതിനാൽ അതിനു പകരം
മറ്റൊരു മൃഗത്തെ വയ്ക്കാൻ പാടില്ല. മറ്റേതെങ്കി
ലും സാധനം അതിനു പകരം വയ്ക്കാൻ ശ്രമി
ക്കുകകൂടി ചെയ്യരുത്. ഒരു ചീത്തമൃഗത്തിന്
പകരം ഒരു നല്ല മൃഗത്തെപ്പോലും വയ്ക്കരുത്.
ഒരു നല്ല മൃഗത്തിനു പകരം ഒരു ചീത്തമൃഗ
ത്തെയും വയ്ക്കരുത്. മൃഗങ്ങളെ മാറ്റാൻ അയാൾ
ശ്രമിക്കുകയാണെങ്കിൽ, രണ്ടു മൃഗങ്ങളും വിശു
ദ്ധമായിത്തീരും. രണ്ടു മൃഗങ്ങളും യഹോവയു
ടേതായിത്തീരും.
11“ചിലയിനം മൃഗങ്ങളെ യഹോവയ്ക്കു വഴി
പാടർപ്പിക്കാൻ പാടില്ല. അത്തരം അശുദ്ധമൃഗ
ങ്ങളിലൊന്നിനെ ആരെങ്കിലും ബലിക്കായി
കൊണ്ടുവന്നാൽ അതിനെ പുരോഹിതന്റെ
മുമ്പിൽ കൊണ്ടുവരണം. 12പുരോഹിതൻ ആ
മൃഗത്തിന്റെ വില നിശ്ചയിക്കണം. മൃഗ
ത്തിന്റെ നന്മതിന്മകളിൽ അതു വലിയ വ്യത്യാ
സമൊന്നും ഉണ്ടാക്കില്ല. പുരോഹിതൻ ഒരു വില
നിശ്ചയിച്ചാൽ അതായിരിക്കും ആ മൃഗ
ത്തിന്റെ വില. 13മൃഗത്തെ മടക്കിവാങ്ങണമെ
ന്നയാൾക്കാഗ്രഹമുണ്ടെങ്കിൽ വിലയുടെ
അഞ്ചിലൊന്നു കൂടി അവൻ കൂട്ടണം.

## വീടിന്റെ മൂല്യം

14“ഇനി ഒരുവൻ തന്റെ വീട് യഹോവയ്ക്കു
വിശുദ്ധാർപ്പണം നടത്തിയാൽ പുരോഹിതൻ
അതിന്റെ വില നിശ്ചയിക്കണം. വീട് നല്ലതോ
ചീത്തയോ എന്ന വ്യത്യാസമില്ല. പുരോഹി
തൻ നിശ്ചയിക്കുന്നതായിരിക്കും ആ വീടിന്റെ
വില. 15പക്ഷേ വീടു കൊടുത്തവൻ അതു
മടക്കിവാങ്ങണമെന്നാഗ്രഹിച്ചാൽ വിലയുടെ
അഞ്ചിലൊന്നു കൂടി അയാൾ നൽകണം.
അപ്പോൾ ആ വീട് അയാളുടേതായിത്തീരും.

## വസ്തുവിന്റെ മൂല്യം

16“ഒരാൾ തന്റെ വസ്തുവിന്റെ ഒരു ഭാഗം
യഹോവയ്ക്കു സമർപ്പിച്ചാൽ അതിലെത്ര
വിത്തു നടാം എന്നതിനെ ആശ്രയിച്ചായിരിക്കും
അതിന്റെ വില. ഒരു ഹോമെർ* യവത്തിന്
അമ്പതു ശേക്കെൽ വെള്ളിയാണു വില. 17അ
മ്പതാം വർഷത്തിലാണൊരാൾ തന്റെ വയൽ
നൽകുന്നതെങ്കിൽ അതിന്റെ വില പുരോ
ഹിതൻ നിശ്ചയിക്കുന്നതായിരിക്കും. 18പക്ഷേ
അമ്പതാം വർഷത്തിനു ശേഷമാണ് അയാൾ
വയൽ നൽകുന്നതെങ്കിൽ അതിന്റെ യഥാ
ർത്ഥ വില പുരോഹിതൻ കണക്കാക്കണം. അടു
ത്ത അമ്പതാം വർഷം വരെ എത്ര വർഷങ്ങളു
ണ്ടെന്ന് അയാൾ എണ്ണണം. ആ സംഖ്യ കൊണ്ടു
വേണം അയാൾ വില നിശ്ചയിക്കാൻ. 19വയൽ
നൽകിയവൻ അതു മടക്കിവാങ്ങാനാഗ്രഹി
ച്ചാൽ യഥാർത്ഥ വിലയുടെ അഞ്ചിലൊന്നു
കൂടി അയാൾ കൂടുതൽ കൊടുക്കണം. അപ്പോൾ
ആ വയൽ വീണ്ടും അയാളുടേതായിത്തീരും.
20അയാൾ ആ സ്ഥലം മടക്കിവാങ്ങുന്നില്ലെങ്കിൽ
അത് എന്നെന്നേക്കും പുരോഹിതന്മാരുടേതാ
യിരിക്കും. ആ സ്ഥലം മറ്റാർക്കെങ്കിലും വിറ്റാൽ
ആദ്യത്തെ ഉടമയ്ക്ക് അത് തിരിച്ചു വാങ്ങിക്കാൻ
കഴിയില്ല. 21അയാൾ ആ സ്ഥലം അമ്പതാം
വർഷത്തിൽ തിരിച്ചു വാങ്ങുന്നില്ലെങ്കിൽ അതു
യഹോവയ്ക്കു വിശുദ്ധമായി തുടരും. അതെക്കാ
ലത്തേക്കും പുരോഹിതരുടേതാകും! പൂർണ്ണമാ
യും യഹോവയ്ക്കു നൽകിയ സ്ഥലം പോലെ
യായിത്തീരും അത്.
22“ഒരാൾ തന്റെ കുടുംബസ്വത്തല്ലാത്തതും
വാങ്ങിയതുമായ സ്ഥലം യഹോവയ്ക്കു സമർ
പ്പിക്കുമ്പോൾ 23പുരോഹിതൻ അമ്പതാം വർഷം
വരെയുള്ള വർഷങ്ങൾ കൂട്ടണം. എന്നിട്ട് ആ
സ്ഥലത്തിന്റെ വില നിശ്ചയിക്കണം. അ
പ്പോൾ ആ സ്ഥലം യഹോവയുടേതായിത്തീരും.
24അമ്പതാം വർഷം ആ സ്ഥലം യഥാർത്ഥ ഉടമ
യ്ക്ക് തന്നെ തിരിച്ചുകിട്ടും. യഥാർത്ഥ ഉടമക
ളായിരുന്ന കുടുംബത്തിലേക്ക് ആ സ്ഥലം
ചെന്നെത്തും.
25“ആ വില നൽകുമ്പോൾ ഔദ്യോഗിക അള
വുതന്നെ ഉപയോഗിക്കണം. ഒരു ശേക്കെൽ
ഇരുപതു ഗേരാ എന്നായിരിക്കും തൂക്കം.

## മൃഗങ്ങളുടെ മൂല്യം

26“ആടുകളെയും പശുക്കളെയും ജനങ്ങൾ
യഹോവയ്ക്കു വിശേഷദാനമായി നൽകാം.
പക്ഷേ ആദ്യം ജനിച്ച മൃഗമാണെങ്കിൽ അത്
യഹോവയുടേതു തന്നെയാണ്. അതിനാൽ
അവയെ ആർക്കും വിശേഷദാനമായി യഹോ
വയ്ക്കു സമർപ്പിക്കാനാവില്ല. 27ആദ്യജാതരായ
മൃഗങ്ങളെ ജനങ്ങൾ യഹോവയ്ക്കു നൽകണം.
പക്ഷേ ആദ്യജാതമൃഗം അശുദ്ധമൃഗമാണെങ്കിൽ
അയാൾ അതിനെ തിരികെ വാങ്ങണം. പുരോ
ഹിതൻ നിശ്ചയിക്കുന്ന വിലയ്ക്കു പുറമെ
അതിന്റെ അഞ്ചിലൊന്നു കൂടി അയാൾ നൽ
കണം. അയാൾ ആ മൃഗത്തെ വാങ്ങിയില്ലെങ്കിൽ
പുരോഹിതൻ അതിനെ മറ്റാർക്കെങ്കിലും ആ
വിലയ്ക്കു വിൽക്കണം.

## വിശേഷദാനങ്ങൾ

28“ജനങ്ങൾ യഹോവയ്ക്കു സമർപ്പിക്കുന്ന
ഒരു വിശേഷദാനമുണ്ട്. അത് യഹോവയ്ക്കു
മാത്രമുള്ളതാണ്. അതു മടക്കിവാങ്ങാനോ വിൽ
ക്കാനോ പാടില്ല. ആ ദാനം യഹോവയ്ക്കുള്ള
താണ്. മനുഷ്യർ, മൃഗങ്ങൾ, കുടുംബസ്വത്തിൽ
നിന്നുള്ള വയലുകൾ എന്നിവയെല്ലാം അതിൽ
പ്പെടും. 29യഹോവയ്ക്കുള്ള ആ വിശേഷപ്പെട്ട
ദാനം ഒരു മനുഷ്യനാണെങ്കിൽ അയാളെ മടക്കി
വാങ്ങാൻ പാടില്ല. അയാൾ വധിക്കപ്പെടണം.
30“വിളവുകളുടെ പത്തിലൊന്ന് യഹോവ
യ്ക്കുള്ളതാണ്. വയലിൽനിന്നുള്ള വിളവും
മരങ്ങളിൽനിന്നുള്ള പഴങ്ങളും പത്തിലൊന്നു
വീതം യഹോവയ്ക്കു നൽകണം. 31അതിനാൽ
തന്റെ അവകാശം മടക്കി വേണമെന്നുള്ളവൻ
അതിന്റെ വിലയുടെ അഞ്ചിലൊന്നു കൂടി
കൂടുതൽ കൊടുത്ത് അതു വാങ്ങണം.
32“ഒരാളുടെ കാലിക്കൂട്ടത്തിലെ പത്തു മൃഗങ്ങ
ളിലൊന്നിനെവച്ച് പുരോഹിതൻ എടുക്കണം.
എല്ലാ പത്താമത്തെ മൃഗവും യഹോവയ്ക്കുള്ള
താണ്. 33തെരഞ്ഞെടുക്കപ്പെട്ട മൃഗം നല്ലതോ
ചീത്തയോ എന്ന് ഉടമസ്ഥൻ വേവലാതിപ്പെ
ടേണ്ട. അവ വച്ചുമാറരുത്. ഒരു മൃഗത്തെ മറ്റൊരു
മൃഗവുമായിവച്ചു മാറാൻ അയാൾ തീരുമാനി
ച്ചാൽ രണ്ടു മൃഗങ്ങളും യഹോവയുടേതാകും.
ആ മൃഗത്തെ മടക്കിവാങ്ങാനാവില്ല.”
34യിസ്രായേലുകാർക്കുവേണ്ടി യഹോവ
സീനായിമലയിൽവച്ച് മോശെയ്ക്കു നൽകിയ
കല്പനകളാണിവ.

---

**ഹോമെർ** ആറു ബുശേലോളം വരുന്ന ഒരു അളവ്.

# സംഖ്യകൾ

### മോശെ യിസ്രായേൽ ജനതയുടെ കണക്കെടുക്കുന്നു

1 സമ്മേളനക്കൂടാരത്തിൽ വച്ച് യഹോവ
മോശെയോടു സംസാരിച്ചു. സീനായി മരുഭൂ
മിയിൽ വച്ചായിരുന്നു അത്. യിസ്രായേൽജനത
ഈജിപ്തു വിട്ടതിന്റെ രണ്ടാം വർഷത്തിലെ
രണ്ടാം മാസത്തിന്റെ ഒന്നാം തീയതിയാണത്.
യഹോവ മോശെയോടു പറഞ്ഞു, 2“യിസ്രാ
യേൽജനതയുടെ മുഴുവൻ സമൂഹത്തിന്റെയും
ജനസംഖ്യാ കണക്ക് എടുക്കുക. എല്ലാ പുരുഷ
ന്മാരെയും ഗോത്രം തിരിച്ചും പിതൃഭവനം തിരി
ച്ചും ഉള്ള ഓരോരുത്തരുടെയും പട്ടിക എടു
ക്കുക. 3ഇരുപതും അതിൽ കൂടുതലും പ്രായമുള്ള
വരും യിസ്രായേലിന്റെ സേനയിൽ ചേരാൻ
കഴിയുന്നവരുമായ എല്ലാ യിസ്രായേലുകാരേ
യും നീയും അഹരോനും എണ്ണണം. അവരെ
ഗണങ്ങളായി പട്ടികയിൽ ചേർക്കുക. 4ഓരോ
ഗോത്രത്തിൽനിന്നും ഒരാൾ വീതം നിങ്ങളെ
സഹായിക്കും. അവൻ ആ ഗോത്രത്തിന്റെ തല
വനായിരിക്കണം. 5നിങ്ങളോടൊപ്പം നിന്ന്
നിങ്ങളെ സഹായിക്കേണ്ടവരുടെ പേരുകൾ
ഇതാണ്:

രൂബേന്റെ ഗോത്രത്തിൽനിന്ന് ശെദേയൂ
രിന്റെ പുത്രൻ എലീസൂർ;
6 ശിമെയോന്റെ ഗോത്രത്തിൽനിന്ന് സൂരീശ
ദ്ദായിയുടെ പുത്രൻ ശെലൂമീയേൽ;
7 യെഹൂദയുടെ ഗോത്രത്തിൽനിന്ന് അമ്മീനാ
ദാബിന്റെ പുത്രൻ നഹശോൻ;
8 യിസ്സാഖാരിന്റെ ഗോത്രത്തിൽനിന്ന് സൂവാ
രിന്റെ പുത്രൻ നെഥനയേൽ;
9 സെബൂലൂന്റെ ഗോത്രത്തിൽനിന്ന്
ഹേലോന്റെ പുത്രൻ എലീയാബ്;
10 യോസേഫിന്റെ പിൻഗാമികളിൽ, എഫ്ര
യീമിന്റെ ഗോത്രത്തിൽനിന്ന് അമ്മീഹൂ
ദിന്റെ പുത്രൻ എലീശാമാ; മനശ്ശെയുടെ
ഗോത്രത്തിൽനിന്ന് പെദാസൂരിന്റെ
പുത്രൻ ഗമലീയേൽ;
11 ബെന്യാമീന്റെ ഗോത്രത്തിൽനിന്ന് ഗിദെ
യോനിയുടെ പുത്രൻ അബീദാൻ;
12 ദാന്റെ ഗോത്രത്തിൽനിന്ന് അമ്മീശദ്ദായി
യുടെ പുത്രൻ അഹീയേസെർ;
13 ആശേരിന്റെ ഗോത്രത്തിൽനിന്ന് ഒക്രാന്റെ
പുത്രൻ പഗീയേൽ;
14 ഗാദിന്റെ ഗോത്രത്തിൽനിന്ന് ദെയൂവേ
ലിന്റെ പുത്രൻ എലീയാസാഫ്;
15 നഫ്താലിയുടെ ഗോത്രത്തിൽനിന്ന്
ഏനാന്റെ പുത്രൻ അഹീര.”

16സമൂഹത്തിൽനിന്ന് ആ പുരുഷന്മാർ എല്ലാ
വരും തെരഞ്ഞെടുക്കപ്പെട്ടു. തങ്ങളുടെ പൂർ
വ്വികഗോത്രത്തിന്റെ നേതാക്കളും യിസ്രായേ
ലിലെ സഹസ്രാധിപന്മാരുമായിരുന്നു അവർ.
17ഇങ്ങനെ തെരഞ്ഞെടുക്കപ്പെട്ടവരെ മോശെ
യും അഹരോനും കൂട്ടിക്കൊണ്ടു പോയി. 18മോ
ശെയും അഹരോനും യിസ്രായേലിലെ മുഴു
വൻ ജനതയെയും രണ്ടാം മാസത്തിന്റെ ഒന്നാം
തീയതി വിളിച്ചുകൂട്ടി. അനന്തരം ജനങ്ങൾ അ
വരുടെ കുടുംബവും ഗോത്രവുമനുസരിച്ച് പേ
രെഴുതിച്ചു. ഇരുപതു വയസ്സിനും അതിനു
മേലും പ്രായമുള്ള എല്ലാവരും തങ്ങളുടെ പേരെ
ഴുതിച്ചു. 19സീനായി മരുഭൂമിയിലായിരിക്കെ
മോശെ യഹോവയുടെ കല്പനയനുസരിച്ച്
യിസ്രായേൽജനതയുടെ കണക്കെടുത്തു.

20യിസ്രായേലിന്റെ മൂത്ത പുത്രനായിരുന്ന
രൂബേന്റെ കുടുംബത്തെ അവർ എണ്ണി. ഇപതു
വയസ്സോ അതിനുമേലോ പ്രായമുള്ളവരും
സൈനികസേവനത്തിനു പ്രാപ്തരുമായവ
രുടെ പട്ടികയുണ്ടാക്കി. തങ്ങളുടെ കുടുംബവും
ഗോത്രവുമനുസരിച്ചാണവർ പേരു ചേർത്തത്.
21രൂബേന്റെ ഗോത്രത്തിലെ അംഗസംഖ്യ
46,500.

22ശിമെയോന്റെ ഗോത്രത്തെ അവർ എണ്ണി.
ഇരുപതു വയസ്സും അതിനുമേലും പ്രായമുള്ള
വരും സൈനികസേവനത്തിനു പ്രാപ്തരുമാ
യവരുടെ പേര് അവർ ചേർത്തു. കുടുംബവും
ഗോത്രവും തിരിച്ചാണ് പട്ടികയുണ്ടാക്കിയത്.
23ശിമെയോന്റെ ഗോത്രത്തിൽപ്പെട്ടവരുടെ
ആകെ എണ്ണം 59,300 ആയിരുന്നു.

24ഗാദിന്റെ ഗോത്രത്തിൽപ്പെട്ടവരുടെ കണ
ക്കെടുത്തു. ഇരുപതും അതിനുമേലും വയസ്സുള്ള
വരും സൈന്യത്തിൽ ചേരാൻ കഴിയുന്നവരു
മായവരുടെ പേരു ചേർത്തു പട്ടികയുണ്ടാക്കി.
കുടുംബവും ഗോത്രവുമനുസരിച്ചാണ് പട്ടിക
യുണ്ടാക്കിയത്. 25ഗാദിന്റെ ഗോത്രത്തിൽ 45,650
പേരെന്നാണു കണക്കാക്കിയത്.

26യെഹൂദയുടെ ഗോത്രത്തെ അവർ എണ്ണി.
ഇരുപതും അതിൽക്കൂടുതലും പ്രായമുള്ള, സൈ
ന്യത്തിൽ ചേരാൻ പ്രാപ്തരായവരെ കുടും
ബവും ഗോത്രവും തിരിച്ച് അവർ എണ്ണി.
27അപ്പോൾ ആകെ യെഹൂദയുടെ ഗോത്രത്തിൽ
74,600 പേർ ഉണ്ടെന്നു കണ്ടു.

28യിസ്സാഖാരിന്റെ ഗോത്രത്തിൽപ്പെട്ടവരെ
അവർ എണ്ണി. ഇരുപതിൽ കുറയാത്ത പ്രായമു
ള്ളവരും സൈന്യത്തിൽ ചേരാൻ കഴിവുള്ളവ
രുമായവരുടെ പേരുകൾ ചേർത്തു പട്ടികയു
ണ്ടാക്കി. കുടുംബവും ഗോത്രവും തിരിച്ചുള്ള
പട്ടിക പ്രകാരം. 29യിസ്സാഖാരിന്റെ ഗോത്ര
ത്തിൽ 54,400 പേർ.

30സെബൂലൂന്റെ ഗോത്രത്തെ അവർ എണ്ണി.
ഇരുപതു വയസ്സിൽ കുറയാത്തവരും സൈന്യ
ത്തിൽ ചേരാൻ കഴിയുന്നവരുമായവരുടെ പേര്
കുടുംബവും ഗോത്രവും തിരിച്ചുള്ള പട്ടികയിൽ
ചേർത്തു. 31അപ്പോൾ സെബൂലൂന്റെ ഗോത്ര
ത്തിൽപ്പെട്ടവരുടെ എണ്ണം 57,400 ആണെന്നു
കണ്ടു.

32യോസേഫിന്റെ പുത്രനായ എഫ്രയീ
മിന്റെ ഗോത്രത്തിൽപ്പെട്ടവരുടെ എണ്ണമെ
ടുത്തു. ഇരുപതും അതിലധികവും പ്രായമുള്ള
വരും സൈന്യത്തിൽ ചേരാൻ കഴിയുന്നവരുമാ
യവരുടെ പട്ടികയുണ്ടാക്കി. കുടുംബവും ഗോത്ര

വും തിരിച്ചാണവരുടെ പേരു ചേർത്തത്.
33എഫ്രയീമിന്റെ ഗോത്രത്തിലെ ആകെ എണ്ണം
40,500 ആണ്.

34യോസേഫിന്റെ പുത്രനായിരുന്ന മനശ്ശെ
യുടെ ഗോത്രത്തിൽ പെട്ടവരുടെ കണക്ക് അവർ
എടുത്തു. ഇരുപതു വയസ്സും അതിലധികവും
പ്രായമുള്ളവരും സൈന്യത്തിൽ ചേരാനാവു
ന്നവരുമായവരുടെ പട്ടിക അവരുണ്ടാക്കി. കുടും
ബവും ഗോത്രവും തിരിച്ചുള്ള പട്ടിക. 35മന
ശ്ശെയുടെ ഗോത്രത്തിലുള്ളവരുടെ ആകെ
എണ്ണം 32,200 ആയിരുന്നു.

36ബെന്യാമീന്റെ ഗോത്രത്തിൽപ്പെട്ടവരുടെ
എണ്ണം അവരെടുത്തു. ഇരുപതു വയസ്സും
അതിനു മുകളിൽ പ്രായമുള്ളവരും പട്ടാളത്തിൽ
ചേരാൻ കഴിയുന്നവരുമായവരുടെ പേരുകൾ
കുടുംബവും ഗോത്രവും തിരിച്ചു പട്ടികയിൽ
ചേർത്തു. 37ബെന്യാമീൻഗോത്രത്തിലുള്ളവ
രുടെ ആകെ എണ്ണം 35,400 ആയിരുന്നു.

38ദാന്റെ ഗോത്രത്തിൽപ്പെട്ടവരെ അവർ
എണ്ണി. ഇരുപതും അതിനുമേലും പ്രായമുള്ള
വരും സൈന്യത്തിൽ ചേരാൻ കഴിയുന്നവരു
മായവരെ കുടുംബവും ഗോത്രവും തിരിച്ചു
പട്ടികയായി പേർ ചേർത്തു. 39ദാന്റെ ഗോത്ര
ത്തിൽ എണ്ണപ്പെട്ടവർ 62,700 ആയിരുന്നു.

40ആശേരിന്റെ ഗോത്രത്തിൽപ്പെട്ടവരെ
അവർ എണ്ണി. ഇരുപതു വയസ്സും അതിലധി
കവും പ്രായമുള്ളവരും സൈന്യസേവന
പ്രാപ്തരുമായവരെ കുടുംബവും ഗോത്രവും
തിരിച്ചു പട്ടികയായി പേർ ചേർത്തു. 41അ
പ്പോൾ ആശ്ശേരിന്റെ ഗോത്രത്തിൽ ആകെ
41,500 പേരുണ്ടായിരുന്നു എന്നു കണ്ടു.

42നഫ്താലിയുടെ ഗോത്രത്തിൽപ്പെട്ടവരെ
അവർ എണ്ണി. ഇരുപതും അതിലധികവും വയ
സ്സുള്ളവരും സൈന്യത്തിൽ ചേരാൻ കഴിയുന്ന
വരുമായവരുടെ പേരുകൾ കുടുംബവും ഗോത്ര
വും തിരിച്ചു ചേർത്ത് പട്ടികയുണ്ടാക്കി.
43നഫ്താലിയുടെ ഗോത്രത്തിൽ ആകെ 53,400
പേരുണ്ടായിരുന്നു. 44മോശെയും അഹരോനും
പന്ത്രണ്ട് യിസ്രായേൽ വംശക്കാരുടെ മൂപ്പ
ന്മാരും ചേർന്നാണ് ഈ ജനങ്ങളെ എണ്ണിയത്.
ഓരോ ഗോത്രത്തിൽനിന്നും ഒരു നേതാവ് വീത
മുണ്ടായിരുന്നു. 45ഇരുപതു വയസ്സോ അതിലധി
കമോ പ്രായമുള്ളവരും സൈന്യത്തിൽ ചേരാൻ
കഴിയുന്നവരുമായവരുടെ പേരാണവർ ചേർ
ത്തത്. ഓരോരുത്തരേയും തങ്ങളുടെ കുടുംബം
തിരിച്ചാണ് ചേർത്തത്. 46ആകെ എണ്ണം 603,550
ആയിരുന്നു. 47ലേവിയുടെ ഗോത്രത്തിൽപ്പെ
ട്ടവരെ യിസ്രായേലിലെ മറ്റു ജനതയോടൊപ്പം
എണ്ണിയിരുന്നില്ല. 48യഹോവ മോശെയോടു
പറഞ്ഞു: 49“ലേവിയുടെ ഗോത്രത്തിൽപ്പെട്ട
വരെ എണ്ണുകയോ യിസ്രായേലിലെ മറ്റു ജന
തയിൽ അവരെ ഉൾപ്പെടുത്തുകയോ ചെയ്യരുത്.
50കരാറിന്റെ വിശുദ്ധകൂടാരത്തിന്റെ ഉത്തര
വാദിത്വം അവർക്കാണെന്ന് ലേവ്യരോടു പറ
യുക. കൂടാരത്തെയും അതിലുള്ള സാധനങ്ങ
ളെയും അവർ വേണം പരിപാലിക്കാൻ.
വിശുദ്ധകൂടാരവും അതിലുള്ള സാധനങ്ങളും
അവർ ചുമക്കണം. തങ്ങളുടെ പാളയം അതിനു
ചുറ്റിലുമുണ്ടാക്കി അവർ അതു കാക്കണം.
51വിശുദ്ധകൂടാരം സഞ്ചരിക്കുമ്പോഴൊക്കെ
ലേവിയുടെ ജനത അത് ചുമക്കണം. വിശുദ്ധ
കൂടാരം സ്ഥാപിക്കേണ്ടപ്പോഴൊക്കെ ലേവ്യർ
അത് സ്ഥാപിക്കണം. ലേവിയുടെ കുടുംബത്തി
ൽപ്പെടാത്ത ആരെങ്കിലും വിശുദ്ധകൂടാരത്തി
നോടു സമീപിക്കാൻ ഒരുമ്പെട്ടാൽ അവൻ വധി
ക്കപ്പെടണം. 52യിസ്രായേൽജനത വ്യത്യസ്ത
വിഭാഗങ്ങളിലായി പാളയമടിക്കണം. തങ്ങ
ളുടെ കുടുംബപതാകയ്ക്കടുത്തു വേണം ഓരോ
രുത്തരും തങ്ങാൻ. 53പക്ഷേ ലേവിയുടെ ഗോത്ര
ക്കാർ വിശുദ്ധകൂടാരത്തിനു ചുറ്റും പാളയമടി
ക്കണം. ലേവിയുടെ ആൾക്കാർ കരാറിന്റെ
വിശുദ്ധകൂടാരത്തിനു ചുറ്റും കാവൽ നിൽക്ക
ണം. യിസ്രായേൽജനതയ്ക്ക് ഒരു കുഴപ്പവുമു
ണ്ടാകാത്ത വിധത്തിൽ വേണം അവർ വിശുദ്ധ
കൂടാരത്തെ സംരക്ഷിക്കുവാൻ.”

54അതിനാൽ യിസ്രായേൽജനത യഹോവ
മോശെയോടു കല്പിച്ചതു പോലെയെല്ലാം ചെ
യ്തു.

## പാളയകരാർ

2 യഹോവ മോശെയോടും അഹരോനോടും
പറഞ്ഞു: 2“യിസ്രായേൽജനത സമ്മേളന
ക്കൂടാരത്തിന്റെ ചുറ്റിലുമായി തങ്ങളുടെ പാള
യം ഒരുക്കണം. ഓരോ വിഭാഗത്തിനും തങ്ങളുടേ
തായ കൊടിയുണ്ടായിരിക്കുകയും ഓരോ
വ്യക്തിയും തന്റെ സംഘത്തിന്റെ കൊടിയ്ക്ക
ടുത്തു താമസിക്കുകയും വേണം.”

3“യെഹൂദയുടെ പാളയത്തിന്റെ കൊടി,
സൂര്യനുദിക്കുന്ന കിഴക്കു വശത്തായിരിക്കണം.
യെഹൂദയുടെ ജനത ആ കൊടിക്കു സമീപം
വസിക്കണം. അമ്മീനാദാബിന്റെ പുത്രനായ
നഹശോനാണു അവരുടെ നേതാവ്. 4അവ
ന്റെ സംഘത്തിൽ 74,600 പേരുണ്ട്.

5“യെഹൂദാഗോത്രത്തിനു തൊട്ടടുത്തായി
യിസ്സാഖാരിന്റെ ഗോത്രക്കാർ പാളയമടിക്ക
ണം. സൂവാരിന്റെ പുത്രനായ നെഥനയേലാ
ണ് അവരുടെ നേതാവ്. 6അവന്റെ സംഘ
ത്തിൽ 54,400 പേരുണ്ട്.

7“സെബൂലൂന്റെ ഗോത്രക്കാർ യെഹൂദയുടെ
ഗോത്രക്കാർക്ക് അടുത്തായി വസിക്കണം.
ഹേലോന്റെ പുത്രനായ എലീയാബായിരി
ക്കും അവരുടെ നേതാവ്. 8അവന്റെ സംഘ
ത്തിൽ 57,400 പേരുണ്ട്.

9“യെഹൂദയുടെ പാളയത്തിലെ ആകെ ജന
ങ്ങൾ 1,86,400 പേരാണ്. അവരെല്ലാം തങ്ങളുടെ
ഗോത്രങ്ങളുടെയടിസ്ഥാനത്തിൽ വിഭജിക്കപ്പെ
ട്ടിരിക്കുന്നു. ജനങ്ങൾ ഒരിടത്തുനിന്നും മറ്റൊരിട
ത്തേക്കു സഞ്ചരിക്കുമ്പോൾ ആദ്യം യാത്ര തുട
ങ്ങുന്നത് യെഹൂദയായിരിക്കും.

10“രൂബേന്റെ പാളയം വിശുദ്ധകൂടാരത്തി
ന്റെ തെക്കുവശത്തായിരിക്കണം. ഓരോ സംഘ
വും ആ കൊടിയ്ക്കടുത്തു പാളയമടിക്കും.
രൂബേന്റെ ജനതയുടെ നേതാവ്, ശെദേയൂ
രിന്റെ പുത്രനായ എലീസൂർ ആണ്. 11ആ
സംഘത്തിൽ 46,500 പേരുണ്ടായിരിക്കും.

12“രൂബേന്റെ ഗോത്രത്തിന്റെ പാളയത്തിനു
തൊട്ടടുത്തായിരിക്കും ശിമെയോന്റെ ഗോത്ര
ത്തിന്റെ പാളയം. സൂരീശദ്ദായിയുടെ പുത്ര
നായ ശെലൂമീയേൽ ആണ് അവരുടെ നേതാ
വ്. 13ആ സംഘത്തിൽ 59,300 പേരുണ്ട്.

14“ഗാദിന്റെ ഗോത്രക്കാരും രൂബേന്റെ ജനത
യുടെ പാളയത്തിന്റെ തൊട്ടടുത്തായിരി
ക്കണം. രെയൂവേലിന്റെ പുത്രനായ എലീയാ
സാഫാണ് അവരുടെ നേതാവ്. 15ആ സംഘ
ത്തിൽ 45,650 പേരുണ്ട്.

16“രൂബേന്റെ പാളയത്തിലെ എല്ലാ സംഘ
ങ്ങളിലും കൂടെയായി 1,51,450 പേരുണ്ട്. ജന

ങ്ങൾ ഒരിടത്തുനിന്നും മറ്റൊരിടത്തേക്കു നീങ്ങു
മ്പോൾ രണ്ടാമതു നീങ്ങേണ്ടത് രൂബേന്റെ പാള
യമാണ്.
17"ജനങ്ങൾ നീങ്ങിത്തുടങ്ങുമ്പോൾ ലേവി
യുടെ പാളയം തൊട്ടടുത്തതായി നീങ്ങണം.
സമ്മേളനക്കൂടാരം മറ്റു പാളയങ്ങൾക്കിടയിൽ
അവരോടൊത്തായിരിക്കണം. നീങ്ങുന്ന അതേ
ക്രമത്തിലായിരിക്കണം ജനങ്ങൾ തങ്ങളുടെ
പാളയം ഒരുക്കേണ്ടത്. ഓരോരുത്തരും തങ്ങളുടെ
കുടുംബപതാകയോടൊത്തുണ്ടാകണം.
18"എഫ്രയീമിന്റെ പാളയത്തിന്റെ പതാക
പടിഞ്ഞാറു വശത്തായിരിക്കണം. എഫ്രയീമി
ന്റെ ഗോത്രം അവിടെ പാളയമടിക്കണം. അമ്മീ
ഹൂദിന്റെ പുത്രനായ എലീശാമാ ആണ് അവ
രുടെ നേതാവ്. 19ആ സംഘത്തിൽ 40,500
പേരുണ്ട്.
20"എഫ്രയീമിന്റെ കുടുംബത്തിനു തൊട്ടടു
ത്തായി മനശ്ശെയുടെ ഗോത്രം പാളയമടി
ക്കണം. പെദാസൂരിന്റെ പുത്രനായ ഗമലീ
യേൽ ആണ് മനശ്ശെയുടെ ഗോത്രത്തിന്റെ
നേതാവ്. 21ആ സംഘത്തിൽ 32,200 പേരുണ്ട്.
22"എഫ്രയീമിന്റെ കുടുംബത്തിനു തൊട്ടടു
ത്തായി ബെന്യാമീന്റെ ഗോത്രം പാളയമടിക്ക
ണം. ഗിദെയോനിയുടെ പുത്രനായ അബീദാൻ
ആണ് ബെന്യാമീന്റെ ജനതയുടെ നേതാവ്.
23ഈ സംഘത്തിൽ 35,400 പേരുണ്ട്.
24"എഫ്രയീമിന്റെ പാളയത്തിൽ ആകെ
108,100 പേരുണ്ട്. ജനങ്ങൾ ഒരിടത്തുനിന്നും
മറ്റൊരിടത്തേക്കു നീങ്ങുമ്പോൾ മൂന്നാമതായി
നീങ്ങേണ്ടത് ഈ കുടുംബമാണ്.
25"ദാന്റെ പാളയത്തിന്റെ പതാക വടക്കു
വശത്തായിരിക്കണം. ദാന്റെ ഗോത്രത്തിൽപ്പെ
ട്ടവർ അവിടെ പാളയമടിക്കണം. അമ്മീശദ്ദാ
യിയുടെ പുത്രനായ അഹീയേസെർ ആണ്
അവരുടെ നേതാവ്. 26ആ സംഘത്തിൽ 62,700
പേരുണ്ട്.

27"ആശേരിന്റെ ഗോത്രക്കാർ ദാന്റെ ഗോത്ര
ത്തെത്തുടർന്ന് പാളയമടിക്കണം. ഒക്രാന്റെ
പുത്രൻ പഗീയേൽ ആയിരിക്കണം അവരുടെ
നായകൻ. 28ആ സംഘത്തിൽ 41,500 പേരുണ്ട്.
29"ദാന്റെ ഗോത്രത്തെ തുടർന്ന് നഫ്താലി
യുടെ ഗോത്രവും പാളയമടിക്കണം. ഏനാന്റെ
പുത്രനായ അഹീരയായിരിക്കണം അവരുടെ
നായകൻ. 30ആ സംഘത്തിൽ 53,400 പേരുണ്ട്.
31"ദാന്റെ പാളയത്തിൽ 1,57,600 പേരുണ്ട്.
ജനങ്ങൾ സ്ഥലങ്ങൾ മാറിമാറി നീങ്ങുമ്പോൾ
അവസാനമായി നീങ്ങേണ്ടവർ അവരാണ്.
ഓരോ വ്യക്തിയും അവനവന്റെ കുടുംബപ
താകയുടെ കീഴിലായിരിക്കണം."
32അങ്ങനെ യിസ്രായേൽജനത ഇവരാകുന്നു.
അവർ കുടുംബം തിരിച്ച് എണ്ണപ്പെട്ടു. പാള
യങ്ങളിലുള്ള യിസ്രായേലുകാരെ സംഘം
തിരിച്ച് എണ്ണിയപ്പോൾ 6,03,550 എന്നാണു
കണ്ടത്. 33യഹോവയുടെ ആജ്ഞയനുസരിച്ച്
മോശെ ലേവ്യരെ മറ്റ് യിസ്രായേൽജനതയോടു
ചേർത്ത് എണ്ണിയില്ല.
34അങ്ങനെ യഹോവ മോശെയോടു കല്പിച്ച
തനുസരിച്ചുള്ള എല്ലാക്കാര്യങ്ങളും യിസ്രാ
യേൽജനത ചെയ്തു. ഓരോ സംഘവും അതാ
തിന്റെ കൊടിക്കീഴിൽ പാളയമടിച്ചു. പുറപ്പെ
ട്ടപ്പോൾ എല്ലാവരും അവരവരുടെ ഗോത്ര
കുടുംബങ്ങളോടൊപ്പം പിതൃഭവനമനുസരിച്ച്
നീങ്ങുകയും ചെയ്തു.

## പുരോഹിതനായ അഹരോന്റെ കുടുംബം

3 സീനായിമലയിൽവച്ച് യഹോവ മോശെ
യോടു സംസാരിച്ചപ്പോഴത്തെ മോശെയു
ടെയും അഹരോന്റെയും കുടുംബചരിത്രം
ഇതാകുന്നു.
2അഹരോനു നാലു പുത്രന്മാർ. നാദാബാ
യിരുന്നു ആദ്യജാതൻ. പിന്നെ അബീഹൂ,
എലെയാസാർ, ഈഥാമാർ എന്നിവർ. 3അവർ
നിയുക്തപുരോഹിതന്മാരായിരുന്നു.
പുരോഹിതന്മാരെന്ന നിലയിൽ യഹോ
വയ്ക്കു വിശിഷ്ടശുശ്രൂഷ നൽകാൻ തെര
ഞ്ഞെടുക്കപ്പെട്ടവരായിരുന്നു അവർ. 4എന്നാൽ
യഹോവയെ ശുശ്രൂഷിക്കവേ പാപം ചെയ്ത
തിനാൽ നാദാബും അബീഹൂവും കൊല്ലപ്പെട്ടു.
ഒരു വഴിപാട് അർപ്പിക്കവേ യഹോവ വിലക്കി
യിരുന്ന അഗ്നി അവർ ഉപയോഗിച്ചു. അതി
നാൽ നാദാബും അബീഹൂവും സീനായി മരു
ഭൂമിയിൽവച്ച് മരിച്ചു. അവർക്കു പുത്രന്മാ
രുണ്ടായിരുന്നില്ല. അതിനാൽ എലെയാസാറും
ഈഥാമാറും അവരുടെ സ്ഥാനം ഏറ്റെടുത്ത്
യഹോവയെ ശുശ്രൂഷിച്ചു. അവരുടെ പിതാ
വായ അഹരോൻ അപ്പോഴും ജീവിച്ചിരിപ്പു
ണ്ടായിരുന്നു.

## ലേവ്യർ-പുരോഹിതരുടെ സഹായികൾ

5യഹോവ മോശെയോടു പറഞ്ഞു, "ലേവി
യുടെ ഗോത്രത്തിൽപ്പെട്ട എല്ലാവരെയും കൊ
ണ്ടുവരിക. അവരെ പുരോഹിതനായ അഹ
രോന്റെ അടുത്തേക്കു കൊണ്ടുവരിക. അവർ
അഹരോന്റെ സഹായികളായിരിക്കണം.
7സമ്മേളനക്കൂടാരത്തിൽ ശുശ്രൂഷ നടത്തു
മ്പോൾ ലേവ്യർ അഹരോനെ സഹായിക്കണം.
ലേവ്യർ യിസ്രായേലുകാരെയും സഹായി
ക്കണം. അവർ വിശുദ്ധകൂടാരത്തിങ്കൽ ആരാധ
നയ്ക്കു വരുമ്പോഴാണത്. 8സമ്മേളനക്കൂടാര
ത്തിലുള്ള എല്ലാം ലേവ്യർ സൂക്ഷിയ്ക്കണം.
യിസ്രായേൽജനതയുടെ ശുശ്രൂഷയുടെ ചുമ
തലക്കാരായിരിക്കുകയും വേണം അവർ. അ
ങ്ങനെ ചെയ്യുന്നതായിരിക്കും വിശുദ്ധകൂടാര
ത്തിൽ അവർ നടത്തുന്ന ആരാധന.
9"ലേവ്യരെ അഹരോനെയും അവന്റെ പുത്ര
ന്മാരെയും ഏല്പിക്കുക. അഹരോനെയും അവ
ന്റെ പുത്രന്മാരെയും സഹായിക്കാൻ യിസ്രാ
യേലുകാരിൽനിന്നും തെരഞ്ഞെടുക്കപ്പെട്ടവ
രാണു ലേവ്യർ.
10"അഹരോനെയും പുത്രന്മാരെയും പുരോ
ഹിതന്മാരായി നിയമിക്കുക. അവർ പുരോഹി
തന്മാരെന്ന നിലയിൽ തങ്ങളുടെ കടമ നിർവ്വ
ഹിക്കണം. വിശുദ്ധവസ്തുക്കളുടെ അടുത്തേക്കു
വരുവാൻ ശ്രമിക്കുന്ന, പുരോഹിത ജോലിക്കു
തെരഞ്ഞെടുക്കപ്പെടാത്ത, മറ്റേതൊരാളും വധി
ക്കപ്പെടണം."
11യഹോവ മോശെയോടു പറഞ്ഞു, 12"യി
സ്രായേൽകുടുംബങ്ങളിൽ ജനിക്കുന്ന എല്ലാ
ആദ്യജാതന്മാരെയും നിങ്ങൾ എനിക്കു തരണ
മെന്ന് ഞാൻ പറഞ്ഞിട്ടുണ്ട്- എന്നാൽ ഇപ്പോൾ
എന്നെ ശുശ്രൂഷിക്കാൻ ഞാൻ ലേവ്യരെ തെര
ഞ്ഞെടുക്കുന്നു. അവർ എന്റേതാണ്. അതി
നാൽ മറ്റ് യിസ്രായേലുകാർ തങ്ങളുടെ ആദ്യജാ
തന്മാരെ എനിക്കു തരേണ്ടതില്ല.
13"നിങ്ങൾ ഈജിപ്തിലായിരുന്നപ്പോൾ
ഈജിപ്തുകാരുടെ എല്ലാ ആദ്യജാതന്മാരെയും
ഞാൻ വധിച്ചു. ആ സമയത്ത് യിസ്രായേലുകാ
രുടെ എല്ലാ ആദ്യജാതന്മാരെയും ഞാൻ എന്റേ

താക്കുകയും ചെയ്തു. ആദ്യജാതരായ എല്ലാ
മനുഷ്യക്കുഞ്ഞുങ്ങളെയും മൃഗക്കുട്ടികളെയും
ഞാൻ എടുത്തു. (പക്ഷേ ഇപ്പോൾ ഞാൻ നിങ്ങ
ളുടെ ആദ്യജാതരായ കുട്ടികളെ മുഴുവനും
നിങ്ങൾക്ക് തിരിച്ചു തരുന്നു. ലേവ്യരെ ഞാൻ
എൻേറതാക്കുകയും ചെയ്യുന്നു.) യഹോവ
ഞാനാകുന്നു."

14സീനായിമരുഭൂമിയിൽവച്ച് യഹോവ
വീണ്ടും മോശെയോടു സംസാരിച്ചു, 15"ലേവി
യുടെ പുത്രന്മാരെ കുടുംബവും ഗോത്രവും
തിരിച്ച് എണ്ണുക. ഒരു മാസമോ അതിനുമേലോ
പ്രായമുള്ള എല്ലാ പുത്രന്മാരെയും എണ്ണുക."
16അതിനാൽ മോശെ യഹോവയെ അനുസ
രിച്ചു. അവൻ അവരെ മുഴുവൻ എണ്ണി.

17ലേവിക്കു മൂന്നു പുത്രന്മാർ. ഗേർശോൻ,
കെഹാത്ത്, മെരാരി. 18പുത്രന്മാർ ഓരോരുത്തരും
അവരവരുടെ ഗോത്രങ്ങളുടെ നേതാക്കളായി
രുന്നു.

ഗേർശോൻെറ ഗോത്രക്കാർ: ലിബ്നി,
ശിമെയി എന്നിവർ.

19കെഹാത്തിൻെറ ഗോത്രക്കാർ: അമ്രാം, യിസ്
ഹാർ, ഹെബ്രോൻ, ഉസ്സീയേൽ.

20മെരാരിയുടെ ഗോത്രക്കാർ: മഹ്ലി, മൂശി
എന്നിവർ.

ലേവിയുടെ ഗോത്രത്തിൽപ്പെട്ട കുടുംബങ്ങ
ളാണവ.

21ഗേർശോൻെറ കുടുംബത്തിൽ നിന്നുള്ളവ
രാണ് ലിബ്നി, ശിമെയി എന്നിവരുടെ കുടും
ബങ്ങൾ. അവരായിരുന്നു ഗേർശോന്യഗോത്ര
ങ്ങൾ. 22ഈ രണ്ടു കുടുംബങ്ങളിലുമായി ഒരു
മാസത്തിനുമേൽ പ്രായമുള്ള ആൺകുട്ടികള
ടക്കം 7,500 പുരുഷന്മാരുണ്ടായിരുന്നു. 23പടി
ഞ്ഞാറ് പാളയമടിക്കാനായിരുന്നു അവർ നിർ
ദ്ദേശിക്കപ്പെട്ടത്. വിശുദ്ധകൂടാരത്തിനു പിന്നി
ലായി അവർ തങ്ങളുടെ പാളയമുറപ്പിച്ചു.
24ഗേർശോന്യഗോത്രക്കാരുടെ നേതാവ് ലായേ
ലിൻെറ പുത്രനായ എലീയാസാഫ് ആയി
രുന്നു. 25സമ്മേളനക്കൂടാരത്തിൽ വിശുദ്ധകൂടാ
രം, പുറം കൂടാരം, മൂടി എന്നിവ സംരക്ഷിക്കുക
എന്ന ജോലി ഗേർശോന്യരുടേതാണ്. സമ്മേള
നക്കൂടാരത്തിൻെറ പ്രവേശനദ്വാരത്തിലുള്ള
തിരശ്ശീലയുടെ സംരക്ഷണവും അവർ ഏറ്റെ
ടുത്തു. 26മുറ്റത്തുള്ള തിരശ്ശീല അവർ സംര
ക്ഷിച്ചു. മുറ്റത്തിൻെറ പ്രവേശനദ്വാരത്തെ തിര
ശ്ശീലയും അവർ പരിരക്ഷിച്ചു. വിശുദ്ധകൂടാ
രത്തിനും യാഗപീഠത്തിനു ചുറ്റിലുമായിരുന്നു
മുറ്റം. തിരശ്ശീലയിലുപയോഗിച്ച കയർ അടക്കം
എല്ലാ സാധനങ്ങളും അവർ സൂക്ഷിച്ചു.

27അമ്രാം, യിസ്ഹാർ, ഹെബ്രോൻ, ഉസ്സീ
യേൽ എന്നിവരുടെ കുടുംബങ്ങൾ കെഹാത്തി
ൻെറ കുടുംബത്തിൽപ്പെട്ടവരാണ്. കെഹാത്യ
ഗോത്രത്തിൽപ്പെട്ടവരാണവർ. 28ആ ഗോത്ര
ത്തിൽ ഒരു മാസമോ അതിലധികമോ പ്രായ
മുള്ള പുരുഷന്മാരുടെ എണ്ണം 8300* ആയി കണ
ക്കാക്കി. വിശുദ്ധസ്ഥലത്തെ സാധനങ്ങളുടെ
ചുമതല കെഹാത്യർക്കായിരുന്നു. 29വിശുദ്ധ
കൂടാരത്തിനു തെക്കുവശത്തുള്ള സ്ഥലമാണ്
കെഹാത്യഗോത്രക്കാർക്കു നൽകപ്പെട്ടിരുന്നത്.
ആ പ്രദേശത്താണ് അവർ പാളയമടിച്ചത്.
30കെഹാത്യഗോത്രക്കാരുടെ നേതാവ് ഉസ്സീയേ
ലിൻെറ പുത്രനായ എലീസാഫാനായിരുന്നു.
31വിശുദ്ധപെട്ടകം, മേശ, വിളക്കുകാൽ, യാഗ
പീഠം, വിശുദ്ധസ്ഥലത്തെ പാത്രങ്ങൾ എന്നിവ
കാക്കുന്ന ചുമതല അവർക്കായിരുന്നു. തിരശ്ശീല
യും അതിനോടൊപ്പമുള്ള സാധനങ്ങൾ
സൂക്ഷിക്കുന്ന ചുമതലയും അവർ ഏറ്റെടുത്തു.
32ലേവ്യജനതയുടെ നേതാക്കളുടെ നേതാവ്
പുരോഹിതനും അഹരോൻെറ പുത്രനുമായ
എലെയാസാരായിരുന്നു. വിശുദ്ധവസ്തുക്കൾ
സൂക്ഷിക്കുന്നവരുടെ ചുമതല എലെയാസാരി
നായിരുന്നു.

33-34മെരാരിഗോത്രത്തിൽപ്പെട്ടവരായിരുന്നു
മഹ്ലി, മൂശി എന്നിവരുടെ കുടുംബങ്ങൾ. മഹ്ലി
ഗോത്രത്തിൽ ഒരു മാസമോ അതിലധികമോ
പ്രായമുള്ള പുരുഷന്മാരുടെ എണ്ണം 6200 ആയി
രുന്നു. 35മെരാരിഗോത്രത്തിൻെറ തലവൻ
അബീഹയിലിൻെറ പുത്രനായ സൂരിയേലാ
യിരുന്നു. വിശുദ്ധകൂടാരത്തിൻെറ വടക്കൻ
പ്രദേശങ്ങളാണ് ഈ ഗോത്രക്കാർക്കു നൽകപ്പെ
ട്ടിരുന്നത്. അവിടെയാണവർ പാളയമടിച്ചത്.
36വിശുദ്ധ കൂടാരത്തിൻെറ ചട്ടങ്ങൾ സൂക്ഷി
ക്കുന്ന ചുമതലയായിരുന്നു മെരാരികുടുംബക്കാ
ർക്കു നൽകപ്പെട്ടിരുന്നത്. അങ്ങനെ എല്ലാ അഴി
കളും കാലുകളും ചുവടുകളും വിശുദ്ധകൂടാര
ത്തിൻെറ ചട്ടങ്ങളുമായി ബന്ധപ്പെട്ട എല്ലാ
സാധനങ്ങളും അവർ നോക്കി. 37വിശുദ്ധകൂടാര
ത്തിനു ചുറ്റുമുള്ള മുറ്റത്തെ എല്ലാ കാലുകളും
അവർ കാത്തു. എല്ലാ ചുവടുകളും കൂടാരക്കുറ്റി
കളും കയറുകളും അതിലുൾപ്പെടും.

38മോശെയും അഹരോനും അവൻെറ പുത്ര
ന്മാരും സമ്മേളനക്കൂടാരത്തിൻെറ മുമ്പിലുള്ള
വിശുദ്ധകൂടാരത്തിനു കിഴക്കുവശത്താണു പാള
യമടിച്ചത്. മുഴുവൻ യിസ്രായേലുകാർക്കും
വേണ്ടിയാണ് അവരിതു ചെയ്തത്. വിശുദ്ധ
സ്ഥലത്തിനടുത്തേക്കു വരുന്ന മറ്റാരും കൊല്ല
പ്പെടുകയും ചെയ്യും.

39ലേവിയുടെ കുടുംബത്തിൽപ്പെട്ട ഒരു മാസ
മോ അതിലധികമോ പ്രായമുള്ള എല്ലാ ആണു
ങ്ങളുടെയും കണക്കെടുക്കാൻ യഹോവ മോശെ
യോടും അഹരോനോടും കല്പിച്ചു. ആകെ
എണ്ണം 22,000 ആയിരുന്നു.

### ആദ്യജാതന്മാരുടെ സ്ഥാനം ലേവ്യർ എടുക്കുന്നു

40യഹോവ മോശെയോടു പറഞ്ഞു, "കുറ
ഞ്ഞത് ഒരു മാസമെങ്കിലും പ്രായമായ യിസ്രാ
യേലിലെ ആദ്യജാതന്മാരുടെ മുഴുവൻ എണ്ണ
മെടുക്കുക. അവരുടെ പേരുകൾ ഒരു പട്ടികയിൽ
എഴുതുക. 41യിസ്രായേലിലെ എല്ലാ ആദ്യജാത
ന്മാരേയും ഞാനെടുക്കുമെന്ന് ഞാൻ മുമ്പു പറ
ഞ്ഞിട്ടുണ്ടല്ലോ. പക്ഷേ ഇപ്പോൾ, യഹോവ
യായ ഞാൻ ലേവ്യരെ എടുക്കും. യിസ്രായേ
ലിലെ മറ്റു ജനതയുടെ ആദ്യജാതമൃഗങ്ങളെ
എടുക്കുന്നതിന് പകരം ലേവ്യരുടെ ആദ്യജാത
മൃഗങ്ങളെയും ഞാൻ എടുക്കും."

42അതിനാൽ മോശെ യഹോവയുടെ കല്പന
അനുസരിച്ചു. യിസ്രായേൽജനതയുടെ എല്ലാ
ആദ്യജാതസന്താനങ്ങളെയും മോശെ എണ്ണി.
43ഒരു മാസമോ അതിലധികമോ പ്രായമുള്ള
എല്ലാ ആണുങ്ങളുടെയും പട്ടിക മോശെ തയ്യാ
റാക്കി. ആ പട്ടികയിൽ 22,273 പേരുണ്ടായിരുന്നു.

44യഹോവ ഇത്രയും കൂടി മോശെയോടു പറ
ഞ്ഞു, 45"യഹോവയായ ഞാൻ ഈ കല്പന
തരുന്നു: 'യിസ്രായേലിലെ മറ്റു കുടുംബങ്ങളിൽ
നിന്നുള്ള ആദ്യജാതന്മാർക്കു പകരം ലേവ്യരെ

**8300** ചില പ്രാചീന ഗ്രീക്ക് പാഠങ്ങളിൽ "8300" എന്നാണ്. എബ്രായപാഠങ്ങളിൽ "8600" എന്നും കാണുന്നു. 3:22, 28, 34, 39 കാണുക.

എടുക്കുക. മറ്റുള്ള കുടുംബങ്ങളുടെ മൃഗങ്ങൾക്കു
പകരം ഞാൻ ലേവ്യരുടെ മൃഗങ്ങളെ എടുക്കും.
ലേവ്യർ എന്റെ സ്വന്തമാണ്. 46ലേവ്യർ ഇരുപ
ത്തീരായിരം പേരുണ്ടെങ്കിലും മറ്റുള്ളവർക്കിട
യിൽ 22,273 ആദ്യജാതന്മാരേ ഉള്ളൂ. അത് ലേവ്യ
രെക്കാൾ ഇരുനൂറ്റിയെഴുപത്തിമൂന്ന് ആദ്യജാതർ
അധികമാണ്. 47ഔദ്യോഗിക അളവനുസരിച്ച്
ഇരുന്നൂറ്റിയെഴുപത്തിമൂന്നു പേർക്ക് അഞ്ചു ശേ
ക്കെൽ വെള്ളിവീതം ശേഖരിക്കുക. (ഔദ്യോ
ഗിക അളവനുസരിച്ച് ശേക്കെൽ എന്നാൽ ഇരു
പതുഗേരാ ആണ്.) യിസ്രായേൽജനതയിൽ
നിന്നും വേണം ആ വെള്ളി ശേഖരിക്കാൻ.
48ആ വെള്ളി അഹരോനെയും മക്കളെയും ഏല്പി
ക്കുക. കൂടുതലായുള്ള ഇരുനൂറ്റിയെഴുപത്തി
മൂന്ന് യിസ്രായേലുകാരുടെ വീണ്ടെടുപ്പു വില
യാണത്.'”

49മറ്റു ഗോത്രങ്ങളിലെ 273പേരുടെ സ്ഥാനം
ഏറ്റെടുക്കാൻ മതിയായത്ര ലേവ്യർ ഉണ്ടായിരു
ന്നില്ല. അതിനാൽ മോശെ ആ ഇരുനൂറ്റിയെ
ഴുപത്തിമൂന്നുപേർക്കു വേണ്ട പണം ശേഖ
രിച്ചു. 50യിസ്രായേൽജനതയിലെ ആദ്യജാ
തന്മാരിൽനിന്നും മോശെ ആ വെള്ളി സമ്പാ
ദിച്ചു. ഔദ്യോഗിക അളവനുസരിച്ച് 1,365
ശേക്കെൽ വെള്ളി അവൻ സമ്പാദിച്ചു.
51മോശെ യഹോവയെ അനുസരിച്ചു. മോശെ,
യഹോവയുടെ കല്പനയനുസരിച്ച് ആ വെള്ളി
അഹരോനും പുത്രന്മാർക്കുമായി നൽകി.

### കെഹാത്ത് കുടുംബത്തിന്റെ ജോലികൾ

4 യഹോവ മോശെയോടും അഹരോനോടും
പറഞ്ഞു, 2“ലേവ്യഗോത്രത്തിന്റെ ഭാഗ
മായ കെഹാത്യഗോത്രങ്ങളുടെ എണ്ണം എടു
ക്കുക. 3സൈനികസേവനം നടത്തിയവരും
മുപ്പതിനും അമ്പതിനും ഇടയ്ക്കു പ്രായമുള്ളവ
രുമായ എല്ലാവരെയും എണ്ണുക. അവർ വേണം
സമ്മേളനക്കൂടാരത്തിൽ ജോലി ചെയ്യുവാൻ.
4സമ്മേളനക്കൂടാരത്തിലെ അതിവിശുദ്ധവ
സ്തുക്കൾ സൂക്ഷിക്കേണ്ട ജോലിയാണവരു
ടേത്.

5“യിസ്രായേൽജനത പുതിയൊരു സ്ഥല
ത്തേക്കു പോകുമ്പോൾ അഹരോനും അവന്റെ
പുത്രന്മാരും സമ്മേളനക്കൂടാരത്തിനകത്തേക്കു
കടന്ന് തിരശ്ശീലയെടുത്ത് കരാറിന്റെ വിശുദ്ധ
പെട്ടകം മൂടണം. 6അനന്തരം അവർ അതെല്ലാം
നേർത്ത തുകൽകൊണ്ടുണ്ടാക്കിയ പുതപ്പു
കൊണ്ട് മൂടണം. പിന്നെ അവർ തുകലിന്മേൽ
നീല വിരിപ്പു വിരിക്കുകയും വിശുദ്ധപെട്ടക
ത്തിന്മേലുള്ള വളയത്തിൽ തണ്ടു ചെലുത്തു
കയും വേണം.

7“അനന്തരം അവർ വിശുദ്ധമേശയ്ക്കുമേൽ
ഒരു നീലവിരിപ്പു വിരിക്കണം. അതിനുശേഷം
കിണ്ണങ്ങളും കോരികളും പിഞ്ഞാണങ്ങളും
പാനീയയാഗങ്ങളുടെ ഭരണികളും മേശമേൽ
വയ്ക്കണം. വിശുദ്ധ അപ്പവും മേശപ്പുറത്തു
വയ്ക്കണം. 8അനന്തരം ഇവയ്ക്കെല്ലാറ്റിനും
മീതെ ഒരു ചുവന്ന തുണിയും ഇടണം. എന്നിട്ട്
നേർത്ത തോലുകൊണ്ട് എല്ലാം മൂടണം.
പിന്നീട് തണ്ടുകൾ മേശയുടെ വളയങ്ങളിലൂടെ
കടത്തുക. 9അനന്തരം വിളക്കുകാലും വിളക്കു
കളും നീലത്തുണിയിട്ടു മൂടണം. വിളക്കു കത്തി
ക്കൊണ്ടിരിക്കാൻ ഉപയോഗിച്ച സാധനങ്ങളും
വിളക്കിലൊഴിക്കാനുപയോഗിച്ച എണ്ണയുടെ
ഭരണികളും മൂടണം. 10അനന്തരം എല്ലാം
നേർത്ത തോലിൽ പൊതിയണം. അനന്തരം
ഈ സാധനങ്ങളെല്ലാം അവ എടുക്കാനുള്ള
തണ്ടുകളിൽ വയ്ക്കണം.

11“സ്വർണ്ണയാഗപീഠത്തിന്മേൽ അവർ ഒരു
നീലവസ്ത്രം വിരിക്കണം. അതു നേർത്ത
തോലുകൊണ്ട് മൂടുകയും വേണം. അനന്തരം
അതെടുക്കാനുള്ള തണ്ടുകൾ യാഗപീഠത്തിന്റെ
വളയങ്ങളിലൂടെ കടത്തണം.

12“അനന്തരം വിശുദ്ധസ്ഥലത്ത് ആരാധന
യ്ക്കുപയോഗിക്കുന്ന എല്ലാ വിശുദ്ധവസ്തു
ക്കളും അവർ ഒത്തുകൂട്ടണം. അതെല്ലാം ഒന്നിച്ചു
കൂട്ടി ഒരു നീലത്തുണിയിൽ പൊതിഞ്ഞെടു
ക്കുക. അനന്തരം നേർത്തതോലുകൊണ്ട് അതു
മൂടണം. അതു കൊണ്ടുപോകുന്നതിന് ഒരു ചട്ട
ത്തിന്മേൽ വയ്ക്കുക.

13“ഓട്ടുയാഗപീഠത്തിന്മേലെ ചാരം തുടച്ചു
കളഞ്ഞ് അതിന്മേൽ ഒരു ധൂമ്രവസ്ത്രം വിരി
ക്കുക. 14അനന്തരം യാഗപീഠത്തിൽ ആരാധന
യ്ക്കുപയോഗിച്ചിരുന്ന എല്ലാ സാധനങ്ങളും
ഒന്നിച്ചു കൂട്ടണം. ധൂപക്കുറ്റികൾ, കോരികകൾ,
മുള്ളുകൾ, പിഞ്ഞാണങ്ങൾ എന്നിവ. അവർ
ആ സാധനങ്ങളെല്ലാം ഓട്ടുയാഗപീഠത്തിന്മേൽ
വയ്ക്കണം. അനന്തരം നേർത്തതോലു കൊണ്ടു
ള്ള ഒരു വിരിപ്പ് യാഗപീഠത്തിന്മേൽ ഇടണം.
ചുമന്നുകൊണ്ടുപോകുന്നതിനുള്ള തണ്ടുകൾ
യാഗപീഠത്തിലെ വളയങ്ങളിലൂടെ കടത്തുക.

15“വിശുദ്ധസ്ഥലത്തെ എല്ലാ വിശുദ്ധ
വസ്തുക്കളും മൂടുന്ന ജോലി അഹരോനും അവ
ന്റെ പുത്രന്മാരും പൂർത്തിയാക്കണം. അനന്തരം
കെഹാത്തിന്റെ കുടുംബത്തിൽപ്പെട്ടവർക്ക്
അകത്തുചെന്നു അവയെല്ലാം എടുക്കുന്ന പണി
തുടങ്ങാം. അങ്ങനെ അവർക്കു മരിക്കാതെ വിശു
ദ്ധസ്ഥലത്തു തൊടാം.

16“അഹരോന്റെ പുരോഹിതനായ പുത്രൻ
എലെയാസാർ ആണ് വിശുദ്ധകൂടാരത്തിന്റെ
ഉത്തരവാദി. വിശുദ്ധസ്ഥലത്തിനും അതിലുള്ള
സാധനങ്ങൾക്കും അവനാണ് ചുമതലക്കാരൻ.
വിളക്കിന്റെ എണ്ണ, സുഗന്ധധൂപം, നിത്യവഴി
പാട്, അഭിഷേകതൈലം എന്നിവയ്ക്കെല്ലാം
അവനാണ് ഉത്തരവാദി.”

17യഹോവ മോശെയോടും അഹരോനോടും
പറഞ്ഞു, 18“സൂക്ഷിച്ചിരിക്കുക! ഈ കെഹാത്യ
ജനങ്ങൾ കൊല്ലപ്പെടാൻ ഇടയാകരുത്. 19കെ
ഹാത്യർ അതിവിശുദ്ധസ്ഥലത്തിനടുത്തേക്കു
ചെല്ലുമ്പോൾ മരിക്കാതിരിക്കത്തക്കവിധത്തിൽ
വേണം നിങ്ങൾ എല്ലാം ചെയ്യാൻ. അഹരോനും
അവന്റെ പുത്രന്മാരും അകത്തേക്കു കടന്ന്
എന്താണ് ചെയ്യേണ്ടതെന്ന് കെഹാത്യർക്ക്
കാണിച്ചു കൊടുക്കണം. ഓരോരുത്തനും അവർ
ക്കെടുക്കാനുള്ള സാധനങ്ങൾ കൊടുക്കണം.
20നിങ്ങൾ ഇങ്ങനെ ചെയ്യാതിരുന്നാൽ കെഹാ
ത്യർ അകത്തു കടന്ന് വിശുദ്ധസാധനങ്ങൾ
നോക്കും. അവർ അവയെ നോക്കിയാൽ, അത്
ഒരു നിമിഷത്തേക്കാണെങ്കിൽപ്പോലും അവർ
മരിക്കും.”

### ഗേർശോൻ കുടുംബക്കാരുടെ ജോലികൾ

21യഹോവ മോശെയോടു പറഞ്ഞു, 22“ഗേർ
ശോന്റെ കുടുംബക്കാരെ മുഴുവൻ എണ്ണുക.
അവരെ കുടുംബവും ഗോത്രവുമനുസരിച്ചു
തിരിക്കുക. 23മുപ്പതു മുതൽ അമ്പതുവരെ വയ
സ്സുള്ള, സൈനികസേവനം നടത്തിയ എല്ലാ
പുരുഷന്മാരെയും എണ്ണുക. അവരായിരിക്കും
സമ്മേളനക്കൂടാരം കാക്കേണ്ടവർ.

24“ഗേർശോന്യർ ചെയ്യേണ്ട കാര്യങ്ങളും
അവർ ചുമക്കേണ്ട വസ്തുക്കളും ഇവയാണ്:
25വിശുദ്ധകൂടാരത്തിന്റെ തിരശ്ശീലകൾ, സമ്മേ
ളനക്കൂടാരം, അതിന്റെ മൂടി, നേർത്തതോലു
കൊണ്ടുണ്ടാക്കിയ പുതപ്പ്. സമ്മേളനക്കൂടാര
ത്തിന്റെ കവാടത്തിലുള്ള തിരശ്ശീലയും അവർ
എടുക്കണം. 26വിശുദ്ധകൂടാരത്തിനും യാഗപീഠ
ത്തിനും ചുറ്റുമുള്ളമുറ്റത്തെ തിരശ്ശീലകളും
അവർ ചുമക്കണം. മുറ്റത്തിന്റെ പ്രവേശനക
വാടത്തിലുള്ള തിരശ്ശീലയും അവർ എടുക്കണം.
തിരശ്ശീലയോടൊപ്പം ഉപയോഗിച്ച കയറുകളും
മറ്റു സാധനങ്ങളും കൂടി അവർ എടുക്കണം.
ഇവയെക്കൊണ്ടു ചെയ്യേണ്ട എല്ലാ ആവശ്യങ്ങ
ൾക്കും ഗേർശോന്യരാണ് ഉത്തരവാദികൾ.
27എല്ലാ പ്രവൃത്തികളും അഹരോനും പുത്ര
ന്മാരും നിരീക്ഷിക്കുകയും വേണം. ഗേർശോ
ന്യർ ചുമക്കുന്ന സാധനങ്ങളും അവർ ചെയ്യുന്ന
മറ്റു ജോലികളും അഹരോനും പുത്രന്മാരും നിരീ
ക്ഷിക്കണം. അവർ ചുമക്കാൻ ബാധ്യസ്ഥമായ
എല്ലാ സംഗതികളെയും പറ്റി നിങ്ങൾ അവ
രോടു പറയണം. 28ഗേർശോന്യഗോത്രക്കാർ
സമ്മേളനക്കൂടാരത്തിനു വേണ്ടി ചെയ്യേണ്ട
ജോലികൾ ഇതെല്ലാമാണ്. അഹരോന്റെ പുത്ര
നും പുരോഹിതനുമായ ഈഥാമാർ അവരുടെ
ജോലികൾക്കു ചുമതലക്കാരനായിരിക്കും.”

## മെരാരിയുടെ കുടുംബക്കാരുടെ ജോലികൾ

29“മെരാരിയുടെ കുടുംബത്തിലും ഗോത്ര
ത്തിലുംപെട്ട എല്ലാ പുരുഷന്മാരെയും എണ്ണുക.
30മുപ്പതു മുതൽ അൻപതു വരെ വയസ്സുള്ളവരും
സൈനികസേവനം നടത്തിയിട്ടുള്ളവരുമായ
എല്ലാ പുരുഷന്മാരെയും എണ്ണുക. സമ്മേളനക്കൂ
ടാരത്തിനു വേണ്ടി അവർ പ്രത്യേക ജോലികൾ
ചെയ്യണം. 31നിങ്ങൾ യാത്ര ചെയ്യുമ്പോൾ
സമ്മേളനക്കൂടാരത്തിന്റെ ചട്ടങ്ങൾ ചുമക്കുന്ന
ജോലി അവരുടേതാണ്. അഴികളും തൂണുകളും
ചുവടുകളും അവർ ചുമക്കണം. 32മുറ്റത്തിനു
ചുറ്റുമുള്ള തൂണുകളും അവർ ചുമക്കണം. ചുവ
ടുകളും കൂടാരക്കുറ്റികളും കയറുകളും മുറ്റത്തിനു
ചുറ്റുമുള്ള തൂണുകളിൽ ഉപയോഗിക്കുന്ന എല്ലാ
സാധനങ്ങളും അവർ എടുക്കണം. ഓരോരുത്ത
രുടെയും പേരും അവർ ചുമക്കേണ്ട സാധനങ്ങ
ളുടെ പേരും ഒരു പട്ടികയായി എഴുതിവയ്ക്ക
ണം. 33സമ്മേളനക്കൂടാരത്തിൽ മെരാരിയുടെ
കുടുംബക്കാർ ചെയ്യേണ്ട ശുശ്രൂഷകൾ ഇവയെ
ല്ലാമാണ്. അഹരോന്റെ പുത്രനും പുരോഹിത
നുമായ ഈഥാമാർ ആയിരിക്കും അവരുടെ
ജോലികളുടെ ചുമതലക്കാരൻ.”

## ലേവ്യ കുടുംബങ്ങൾ

34മോശെയും അഹരോനും യിസ്രായേൽജന
തകളുടെ നേതാക്കന്മാരും ചേർന്ന് കെഹാത്യ
രുടെ എണ്ണമെടുത്തു. അവരുടെ കുടുംബവും
ഗോത്രവും തിരിച്ചാണ് എണ്ണിയത്. 35മുപ്പതിനും
അൻപതിനും ഇടയിൽ പ്രായമുള്ളവരും സൈ
നികസേവനം നടത്തിയിട്ടുള്ളവരുമായവരുടെ
മുഴുവൻ എണ്ണവും അവർ എടുത്തു. സമ്മേള
നക്കൂടാരത്തിനു വേണ്ടി ചില വിശിഷ്ട
ജോലികൾ അവർക്കു നൽകപ്പെട്ടു.
36ഈ ജോലി ചെയ്യുവാൻ യോഗ്യരായ 2,750
പേർ കെഹാത്യകുടുംബത്തിലുണ്ടായിരുന്നു.
37അതിനാൽ കെഹാത്യകുടുംബത്തിൽനിന്നുള്ള
ഇവരെയാണ് സമ്മേളനക്കൂടാരത്തിലെ ജോലി
കൾ ഏല്പിച്ചത്. യഹോവ മോശെയോടു കല്പി
ച്ചതു പോലെ തന്നെ മോശെയും അഹരോനും
ഇതു ചെയ്തു.
38ഗേർശോന്യഗോത്രവും എണ്ണപ്പെട്ടു. 39മുപ്പ
തിനും അമ്പതിനും ഇടയ്ക്കു പ്രായമുള്ളവരും
സൈനികസേവനം നടത്തിയിട്ടുള്ളവരുമായ
എല്ലാ പുരുഷന്മാരുടെയും എണ്ണമെടുത്തു.
സമ്മേളനക്കൂടാരത്തിൽ അവർക്കുള്ള പ്രത്യേക
ജോലിയും അവരെ ഏല്പിച്ചു. 40യോഗ്യരായ
2,630പേർ ഗേർശോന്യരുടെയിടയിൽ ഉണ്ടായി
രുന്നു. 41അതിനാൽ ഗേർശോന്യഗോത്രത്തിൽ
നിന്നുള്ള ഇവരെ സമ്മേളനക്കൂടാരത്തിലെ
വിശിഷ്ടജോലി ഏല്പിച്ചു. യഹോവ മോശെ
യോടു കല്പിച്ചതുപോലെയാണ് മോശെയും
അഹരോനും അതെല്ലാം ചെയ്തത് 42മെരാരി
ഗോത്രത്തിൽപ്പെട്ടവരുടെയും എണ്ണമെടുത്തു.
43മുപ്പതിനും അമ്പതിനുമിടയ്ക്കു പ്രായമുള്ള
വരും സൈനികസേവനം നടത്തിയവരുമായ
പുരുഷന്മാരുടെ എണ്ണമാണെടുത്തത്, സമ്മേളന
ക്കൂടാരത്തിൽ അവർക്കുള്ള ജോലിയും ഏല്പിച്ചു.
44മെരാരിഗോത്രത്തിൽ യോഗ്യരായ മൂവായി
രത്തി ഇരുന്നൂറു പേരുണ്ടായിരുന്നു. 45അതിനാൽ
മെരാരിഗോത്രത്തിൽനിന്നുള്ള ഈ പുരുഷ
ന്മാരെ അവരുടെ വിശേഷ ജോലി ഏല്പിച്ചു.
യഹോവ മോശെയോടു കല്പിച്ചതനുസരി
ച്ചാണ് മോശെയും അഹരോനും ഇതെല്ലാം
ചെയ്തത്.
46അതിനാൽ മോശെയും അഹരോനും
യിസ്രായേൽജനതയുടെ നേതാക്കന്മാരും ചേർ
ന്ന് ലേവ്യഗോത്രക്കാരെ എണ്ണി. ഓരോ കുടുംബ
ത്തെയും ഓരോ ഗോത്രത്തെയും അവർ എണ്ണി.
47മുപ്പതിനും അമ്പതിനും ഇടയ്ക്കു പ്രായമുള്ള
വരുടെ എണ്ണം അവർ എടുത്തു. സമ്മേളനക്കൂ
ടാരത്തിൽ അവർക്കുള്ള വിശിഷ്ട ജോലിയും
അവരെ ഏല്പിച്ചു. യാത്ര ചെയ്യുമ്പോൾ സമ്മേള
നക്കൂടാരം ചുമക്കുക എന്ന ജോലി അവർ
ചെയ്തു .48അവരുടെ ആകെ എണ്ണം 8,580 ആയി
രുന്നു.
49അങ്ങനെ യഹോവ മോശെയോടു കല്പിച്ച
തുപോലെ എല്ലാവരും എണ്ണപ്പെട്ടു. ഓരോരു
ത്തനും അവനവന്റെ ജോലികളും അവനവൻ
ചുമക്കേണ്ട സാധനങ്ങളും ഏല്പിച്ചു കൊടുത്തു.
യഹോവയുടെ കല്പനയനുസരിച്ചായിരുന്നു
അത്.

## ശുദ്ധിയുടെ ചട്ടങ്ങൾ

5 യഹോവ മോശെയോടു പറഞ്ഞു, 2“തങ്ങ
ളുടെ പാളയം രോഗബാധയില്ലാത്തതായി
സൂക്ഷിക്കണമെന്ന് യിസ്രായേൽജനതയോട്
ഞാൻ കല്പിക്കുന്നു. കുഷ്ഠരോഗം ബാധിച്ച
ആരെങ്കിലുമുണ്ടെങ്കിൽ അവനെ പാളയത്തിൽ
നിന്നും പുറത്താക്കാൻ ജനങ്ങളോടു പറയുക.
സ്രാവമുള്ളവനെയും പാളയത്തിൽനിന്നും
ദൂരെയാക്കാൻ പറയുക. മൃതദേഹത്തിൽ തൊട്ട
ആരെങ്കിലുമുണ്ടെങ്കിൽ അവനെയും പാളയ
ത്തിനു പുറത്താക്കാൻ പറയുക. 3ആണോ
പെണ്ണോ എന്ന പരിഗണന പോലുമില്ലാതെ
അവരെ പാളയത്തിനു പുറത്താക്കണം. ഇനി
യും അശുദ്ധിയുണ്ടാകാൻ അവർ കാരണമാകാ
തിരിക്കാനാണ് അവരെ പുറത്താക്കുന്നത്.
ഞാൻ നിങ്ങളോടൊപ്പം നിങ്ങളുടെ പാളയ
ത്തിൽ വസിക്കുന്നു.”
4അതിനാൽ യിസ്രായേൽജനത ദൈവത്തി
ന്റെ കല്പന അനുസരിച്ചു. അവർ അത്തരമാളു

കളെ പാളയത്തിനു പുറത്താക്കി. യഹോവ
മോശെയോടു കല്പിച്ചതു പോലെ അവർ പ്രവർ
ത്തിച്ചു

## നഷ്ടപരിഹാരം

**5**യഹോവ മോശെയോടു പറഞ്ഞു, **6**“യി
സ്രായേൽജനതയോട് ഇങ്ങനെ പറയുക:
ഒരാൾ മറ്റൊരാളോട് എന്തെങ്കിലും തെറ്റു ചെയ്
തെന്നുവരാം. (ഒരുവൻ മറ്റൊരാൾക്കെതിരെ
എന്തെങ്കിലും തിന്മ പ്രവർത്തിച്ചാൽ അയാൾ
യഥാർത്ഥത്തിൽ ദൈവത്തിനെതിരെ പാപം
ചെയ്യുകയായിരിക്കും.) ആ വ്യക്തി അപരാധി
യായിരിക്കും. **7**അതിനാൽ അയാൾ ജനങ്ങ
ളോട് താൻ ചെയ്ത കുറ്റം ഏറ്റുപറയണം. അന
ന്തരം താൻ ചെയ്ത പാപത്തിനു പൂർണ്ണമായും
നഷ്ടപരിഹാരം നൽകണം. കൂടാതെ അതിനോ
ടൊപ്പം അതിന്റെ അഞ്ചിലൊന്നു കൂടി ചേർ
ത്ത് തെറ്റിനിരയായവനു കൊടുക്കണം. **8**പക്ഷേ
അയാൾ ചിലപ്പോൾ മരിച്ചുപോയെന്നു വരാം.
ആ പ്രായശ്ചിത്തപ്പണം വാങ്ങാൻ അയാൾക്ക്
അടുത്തബന്ധുക്കളുണ്ടായില്ലെന്നും വരാം.
അങ്ങനെ വന്നാൽ തെറ്റുകാരൻ അതു യഹോവ
യ്ക്കു നൽകണം. അയാളതു മുഴുവൻ പുരോഹി
തനെ ഏല്പിക്കണം. പുരോഹിതൻ, ആളുകളെ
ശുദ്ധീകരിക്കുന്നതിനുള്ള ആണാടിനെ ബലി
നടത്തണം. തെറ്റു ചെയ്തവന്റെ പാപത്തെ
മൂടുന്നതിനാണ് ആടിന്റെ ബലി. പക്ഷേ
ബാക്കി എന്തും പുരോഹിതനെടുക്കാം.
**9**“യിസ്രായേൽജനതയിൽ ഒരുവൻ ദൈവ
ത്തിനു വിശേഷസമ്മാനം കൊടുത്താൽ അതു
സ്വീകരിക്കുന്ന പുരോഹിതന് അതു കൈവശം
വയ്ക്കാം. **10**ഒരാൾ അത്തരം വിശുദ്ധവസ്തു
ക്കൾ നൽകേണ്ടതില്ല. എങ്കിലും അയാളതു നൽ
കുകയാണെങ്കിൽ ആ വസ്തുക്കൾ പുരോഹി
തന്റേതായിരിക്കും.”

## സംശയാലുക്കളായ ഭർത്താക്കന്മാർ

**11**അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, **12**“യിസ്രായേൽജനതയോട് ഇങ്ങനെ പറ
യുക: ഒരുവന്റെ ഭാര്യ അവനോട് അവി
ശ്വാസം കാട്ടിയെന്നു വരാം. **13**അവൾ മറ്റൊരുവ
നുമായി ലൈംഗികബന്ധത്തിലേർപ്പെടുകയും
തന്റെ ഭർത്താവിൽനിന്ന് അതു മറച്ചുവയ്ക്കു
കയും ചെയ്തേക്കാം. അവൾ പാപം ചെയ്ത
തിന് സാക്ഷികളും ഉണ്ടായെന്നു വരില്ല. അവ
ളുടെ തെറ്റിനെപ്പറ്റി ഭർത്താവ് ഒരിക്കലും അറി
യാതെയുമിരിക്കാം. സ്ത്രീയാകട്ടെ തന്റെ
പാപത്തെപ്പറ്റി ഭർത്താവിനോടു മിണ്ടിയില്ലെ
ന്നും വരാം. **14**എന്നാൽ ഭർത്താവ്, അവൾ
പാപം ചെയ്തു എന്ന് സംശയിച്ചേക്കാം.
അവന് അസൂയ ജനിക്കാം. അവൾ പരിശുദ്ധ
യും തന്നോട് വിശ്വസ്തത പുലർത്തുന്നവളുമ
ല്ലെന്ന് അവൻ വിശ്വസിക്കാൻ തുടങ്ങിയേക്കാം.
**15**അങ്ങനെയുണ്ടായാൽ, അയാൾ തന്റെ ഭാര്യ
യെ പുരോഹിതന്റെ അടുത്തേക്കു കൊണ്ടുവ
രണം. ഭർത്താവ് വഴിപാടായി ഒരിടങ്ങഴി
യവമാവ് കൊണ്ടുവന്നിരിക്കണം. യവമാവിൽ
അയാൾ എണ്ണയോ കുന്തിരിക്കമോ ചേർക്കരുത്.
ആ യവമാവ് യഹോവയ്ക്കുള്ള ഒരു ധാന്യ
ബലിയാണ്. ഭർത്താവിന്റെ അസൂയ കാരണ
മാണതു നൽകുന്നത്. തന്റെ ഭാര്യ തന്നോട്
അവിശ്വാസം പുലർത്തി എന്നു താൻ വിശ്വ
സിക്കുന്നതായി അയാളുടെ ഈ വഴിപാട്
തെളിയിക്കും.

**16**“പുരോഹിതൻ അവളെ യഹോവയുടെ
മുമ്പിൽ കൊണ്ടുനിർത്തണം. **17**അനന്തരം
പുരോഹിതൻ വിശുദ്ധജലമെടുത്ത് ഒരു മൺഭര
ണിയിൽ ഒഴിച്ചുവയ്ക്കണം. പുരോഹിതൻ
വിശുദ്ധകൂടാരത്തിന്റെ തറയിൽനിന്നും കുറെ
അഴുക്കെടുത്ത് വെള്ളത്തിൽ ഇടണം. **18**പുരോ
ഹിതൻ ആ സ്ത്രീയെ യഹോവയ്ക്കു മുമ്പിൽ
പിടിച്ചു നിർത്തണം. എന്നിട്ട് അവളുടെ മുടിയ
ഴിച്ചിട്ട് ധാന്യബലി അവളുടെ കയ്യിൽ കൊടു
ക്കണം. അത് അവളുടെ ഭർത്താവ് അസൂയകാ
രണം നൽകിയ ധാന്യബലിയുടെ യവമാ
വാണ്. അതേസമയം തന്നെ അയാൾ വിശുദ്ധ
ജലം നിറഞ്ഞ മൺഭരണിയും എടുത്തു പിടി
ക്കണം. അത് ആ സ്ത്രീക്ക് ശാപം (കുഴപ്പം)
വരുത്തുന്ന കയ്പിന്റെ വിശിഷ്ടജലമാണ്.
**19**“അനന്തരം പുരോഹിതൻ ആ സ്ത്രീയോട്
കള്ളം പറയരുതെന്നു പറയണം. സത്യമേ
പറയൂ എന്ന് അവൾ സത്യം ചെയ്യണം. പുരോ
ഹിതൻ അവളോടു പറയണം: ‘നീ മറ്റൊരു
വന്റെ കൂടെ ഉറങ്ങിയിട്ടില്ലെങ്കിൽ, നീ നിന്റെ
ഭർത്താവിനെ വിവാഹം കഴിച്ചിരിക്കെ അയാൾ
ക്കെതിരെ പാപം ചെയ്തിട്ടില്ലെങ്കിൽ, കുഴപ്പ
മുണ്ടാക്കുന്ന ഈ ജലം നിനക്കൊരു കുഴപ്പവും
വരുത്തുകയില്ല. **20**പക്ഷേ നീ നിന്റെ ഭർത്താ
വിനെതിരെ പാപം ചെയ്തിട്ടുണ്ടെങ്കിൽ-
നിന്റെ ഭർത്താവല്ലാത്ത ഒരുവനുമായി ലൈം
ഗികബന്ധം പുലർത്തിയിട്ടുണ്ടെങ്കിൽ- നീ
വിശുദ്ധയല്ല. **21**അങ്ങനെയെങ്കിൽ ഈ വിശുദ്ധ
ജലം കുടിക്കുമ്പോൾ നിനക്കു കൂടുതൽ കുഴപ്പമു
ണ്ടാകും. നീ വന്ധ്യയായിത്തീരും. നീയിപ്പോൾ
ഗർഭിണിയാണെങ്കിൽ നിന്റെ കുഞ്ഞു മരിക്കും.
അപ്പോൾ നിന്റെയാളുകൾ നിന്നെ ഉപേക്ഷി
ക്കുകയും നിന്നെ ദുഷിച്ചുപറയുകയും ചെയ്യും.’
“അനന്തരം യഹോവയോട് ഒരു വിശുദ്ധ
സത്യം ചെയ്യാൻ പുരോഹിതൻ ആ സ്ത്രീ
യോടു പറയണം. അവൾ നുണയാണു പറയു
ന്നതെങ്കിൽ ഈ ദുരിതങ്ങൾ തനിക്കുണ്ടാകട്ടെ
എന്ന് അവൾ സമ്മതിക്കണം. **22**പുരോഹിതൻ
പറയണം, ‘ശാപവാഹിയായ ഈ ജലം നീ
കുടിക്കണം. നീ പാപം ചെയ്തിട്ടുണ്ടെങ്കിൽ,
നീ വന്ധ്യയാകുകയും നീ ഗർഭിണിയാണെ
ങ്കിൽ നിന്റെ കുട്ടി പിറക്കുംമുമ്പ് മരിക്കുകയും
ചെയ്യും,’ ആ സ്ത്രീ ഇങ്ങനെ പറയണം: ‘അങ്ങു
പറയുന്നതു പോലെ ചെയ്യാമെന്നു ഞാൻ സമ്മ
തിക്കുന്നു.’
**23**“പുരോഹിതൻ ആ താക്കീതുകളെല്ലാം ചുരു
ളുകളിൽ എഴുതിവയ്ക്കണം. അനന്തരം അവൻ
ആ വാക്കുകൾ വെള്ളത്തിൽ കഴുകണം. **24**അന
ന്തരം ആ സ്ത്രീ ശാപവാഹിയായ ജലം കുടി
ക്കണം. ആ വെള്ളം അവളിൽ പ്രവേശിക്കുകയും
അവൾ പാപം ചെയ്തിട്ടുണ്ടെങ്കിൽ അതവൾ
ക്കനവധി യാതനകൾ നൽകുകയും ചെയ്യട്ടെ.
**25**“അനന്തരം പുരോഹിതൻ അവളിൽ
നിന്നും അസൂയയ്ക്കുള്ള ധാന്യബലി വാങ്ങി
യഹോവയ്ക്കു മുമ്പിൽ ഉയർത്തിപ്പിടിക്കണം.
അനന്തരം അവൻ അതു യാഗപീഠത്തിലേ
ക്കെടുക്കണം. **26**പുരോഹിതൻ തന്റെ കൈകൾ
നിറയെ ധാന്യമെടുത്ത് യാഗപീഠത്തിൽ വയ്
ക്കുകയും അതു കത്താൻ അനുവദിക്കുകയും
ചെയ്യണം. അനന്തരം ആ സ്ത്രീയോട് വിശുദ്ധ
ജലം കുടിക്കുവാൻ പറയണം. **27**സ്ത്രീ അവ
ളുടെ ഭർത്താവിനെതിരെ പാപം ചെയ്തിട്ടു
ണ്ടെങ്കിൽ, ജലം അവൾക്കു ശാപം നൽകും.
ജലം അവളുടെ ശരീരത്തിനുള്ളിലേക്കു കടക്കു

കയും അവൾക്കു കൂടുതൽ യാതന നൽകുകയും
ചെയ്യും. അവളുടെയുള്ളിലുള്ള കുട്ടി മരിക്കു
കയും അവൾ വന്ധ്യയായിത്തീരുകയും
ചെയ്യും. എല്ലാവരും അവൾക്കെതിരെ തിരിയു
കയും ചെയ്യും.* 28പക്ഷേ അവൾ തന്റെ
ഭർത്താവിനെതിരെ പാപം ചെയ്തിട്ടില്ലെങ്കിൽ,
അവൾ ശുദ്ധയാണെങ്കിൽ അവൾ പാപിയ
ല്ലെന്നു പുരോഹിതൻ പറയണം. അപ്പോൾ
അവൾ സാധാരണപോലെയാവുകയും അവ
ൾക്കു സന്താനസൗഭാഗ്യം ലഭിക്കുകയും
ചെയ്യും.
29“ജാരശങ്കയെപ്പറ്റിയുള്ള നിയമം അതാണ്.
വിവാഹിതയായ ഒരുവൾ തന്റെ ഭർത്താവി
നെതിരെ പാപം ചെയ്താൽ നിങ്ങൾ ചെയ്യേ
ണ്ടത് ഇതാണ്. 30അഥവാ പുരുഷന് ജാരശങ്ക
ഉണ്ടായാൽ തന്റെ ഭാര്യയെ സംശയിച്ചാൽ,
അങ്ങനെയൊക്കെയാണയാൾ ചെയ്യേണ്ടത്.
പുരോഹിതൻ അവളോട് യഹോവയുടെ
മുമ്പിൽ നിൽക്കാൻ പറയണം. അനന്തരം
പുരോഹിതൻ അതെല്ലാം ചെയ്യണം. അതാണു
നിയമം. 31ഭർത്താവ് ദോഷവിമുക്തനാകും.
പക്ഷേ സ്ത്രീ പാപം ചെയ്താൽ അതിന്റെ
ഫലം അനുഭവിക്കണം.”

### നാസീർ വ്രതക്കാരൻ

6 യഹോവ മോശെയോടു പറഞ്ഞു,
2“യിസ്രായേൽജനതയോട് ഇങ്ങനെ പറ
യുക: ചിലപ്പോൾ ഒരു സ്ത്രീയോ പുരുഷനോ
മറ്റുള്ളവരിൽനിന്നും വേറിട്ടു കഴിയാൻ ആഗ്ര
ഹിച്ചേക്കാം. വേർപാടിന്റേതായ ആ വിശിഷ്ട
കാലഘട്ടം അയാളെ യഹോവയ്ക്കു സ്വയം
അർപ്പിക്കുന്നതിനുള്ള സമയമാണ്. നാസീർ
വ്രതം അനുഷ്ഠിക്കുന്നയാൾ എന്നായിരിക്കും
ആ വ്യക്തി അറിയപ്പെടുക. 3ആ കാലത്ത്
അവൻ വീഞ്ഞോ മറ്റു കടുംപാനീയങ്ങളോ
കുടിക്കാൻ പാടില്ല. വീഞ്ഞിൽനിന്നോ മറ്റു
കടുംപാനീയങ്ങളിൽനിന്നോ ഉണ്ടാക്കിയ
വിന്നാഗിരിയും അവൻ കഴിക്കരുത്. മുന്തിരി
ച്ചാറു കുടിക്കുകയോ മുന്തിരിയോ മുന്തിരി
ക്കൊത്തോ തിന്നുകയോ ചെയ്യരുത്. 4വേർപാ
ടിന്റെ ആ വിശുദ്ധസമയത്ത് അവൻ മുന്തി
രിയിൽനിന്നുള്ള ഒന്നും തിന്നരുത്. മുന്തിരി
യുടെ തൊലിയോ കുരുവോ പോലും അവൻ
തിന്നരുത്.
5“വ്രതക്കാലത്ത് അയാൾ തന്റെ മുടി മുറി
ക്കുവാനും പാടില്ല. വ്രതാവസാനം വരെ
അയാൾ വിശുദ്ധനായിരിക്കണം. അയാൾ
തന്റെ മുടി നീട്ടി വളർത്തണം. അത് ദൈവ
ത്തിനുള്ള അയാളുടെ വാഗ്ദാനത്തിന്റെ ഒരു
ഭാഗമാണ്. അവൻ ആ മുടി ദൈവത്തിന് ഒരു
വിശുദ്ധസമ്മാനമായി സമർപ്പിക്കണം. അതി
നാൽ അയാൾ തന്റെ മുടി വ്രതാവസാനം
വരെ നീട്ടി വളർത്തണം.
6“ഒരു നാസീർവ്രതക്കാരൻ വ്രതകാലത്ത് ഒരു
മൃതശരീരത്തിനടുത്തേക്കു പോകാൻ പാടില്ല.
എന്തുകൊണ്ടെന്നാൽ അയാൾ പൂർണ്ണമായും
യഹോവയ്ക്കു സമർപ്പിക്കപ്പെട്ടവനാണ്.
7തന്റെ തന്നെ അപ്പനോ അമ്മയോ സഹോദ
രനോ സഹോദരിയോ മരിച്ചാൽ പോലും
അവൻ അവരെ സ്പർശിക്കരുത്. അത് അവനെ
അശുദ്ധനാക്കും. താൻ പൂർണ്ണമായും ദൈവ
ത്തിന് സമർപ്പിക്കപ്പെട്ടവനാണെന്ന് അവൻ
കാണിക്കണം. 8വ്രതകാലം മുഴുവൻ അവൻ
പൂർണ്ണസമർപ്പിതനായിരിക്കും.
9“നാസീർവ്രതക്കാരന്റെ അടുത്തുവച്ച്
ഒരാൾ പെട്ടെന്നു മരിച്ചുവെന്നുവരാം. അയാൾ
മരിച്ചയാളെ സ്പർശിച്ചാൽ നാസീർവ്രതക്കാ
രൻ അശുദ്ധനാകും. അങ്ങനെ വന്നാൽ നാസീർ
വ്രതക്കാരൻ തന്റെ വാഗ്ദാനങ്ങളുടെ ഭാഗമാ
യിരുന്ന മുടി ക്ഷൗരം ചെയ്യണം. ഏഴാം ദിവസം
അവൻ ശുദ്ധീകരിക്കപ്പെടുമെന്നതിനാൽ അന്ന്
അവൻ തന്റെ മുടി ക്ഷൗരം ചെയ്യണം. 10അന
ന്തരം എട്ടാം ദിവസം, നാസീർവ്രതക്കാരൻ രണ്ട്
ചെങ്ങാലികളെയോ രണ്ടു പ്രാവിൻകുഞ്ഞുങ്ങ
ളെയോ കൊണ്ടുവന്ന് പുരോഹിതനെ ഏല്പിക്ക
ണം. സമ്മേളനക്കൂടാരത്തിന്റെ കവാടത്തിൽ
വച്ചുവേണം അവൻ അതു പുരോഹിതനെ
ഏല്പിക്കാൻ. 11അനന്തരം പുരോഹിതൻ അതി
ലൊന്നിനെ പാപബലിയായി നൽകണം. മറ്റേ
തിനെ അയാൾ ഹോമയാഗമായും നൽകണം.
നാസീർവ്രതക്കാരന്റെ പാപപ്രായശ്ചിത്തമാ
യിരിക്കും ഹോമയാഗം. (മൃതദേഹത്തിനടുത്താ
യിരുന്നതിനാൽ അയാൾ പാപം ചെയ്യുകയാ
യിരുന്നു.) ആ സമയം അയാൾ തന്റെ മുടി
ദൈവത്തിനു സമർപ്പിക്കാമെന്ന് വാഗ്ദാനം നട
ത്തണം. 12അയാൾ വീണ്ടും ഒരു വ്രതകാലം
മുഴുവൻ യഹോവയ്ക്കു തന്നെ സമർപ്പിക്കണ
മെന്നാണിതിനർത്ഥം. അയാൾ ഒരു വയസ്സായ
ഒരാട്ടിൻകുട്ടിയെ കൊണ്ടുവന്ന് അതിനെ ഒരു
അപരാധബലിയായി സമർ പ്പിക്കണം.
അയാളുടെ ആദ്യ വ്രതകാലം അതോടെ
വിസ്മരിക്കപ്പെടും. അയാൾ പുതിയ വ്രതം
ആരംഭിക്കണം. തന്റെ ആദ്യവ്രതകാലത്ത്
അയാൾ ഒരു മൃതദേഹത്തെ സ്പർശിച്ച് അശുദ്ധ
നായതു കാരണം ഇങ്ങനെ ചെയ്യപ്പെടണം.
13“വ്രതകാലം അവസാനിച്ചതിനു ശേഷം,
ഒരു നാസീർവ്രതക്കാരൻ സമ്മേളനക്കൂടാരത്തി
ന്റെ പ്രവേശനകവാടത്തിങ്കലേക്കു പോക
ണം. 14എന്നിട്ടു തന്റെ വഴിപാട് യഹോവയ്ക്കു
സമർപ്പിക്കണം. അവന്റെ വഴിപാടുകൾ:
യാതൊരു കുറവുമില്ലാത്ത, ഒരു വയസ്സായ
ഒരു ആൺകുഞ്ഞാടിനെ ഹോമയാഗമായും
യാതൊരു കുറവുമില്ലാത്ത, ഒരു വയസ്സായ ഒരു
പെൺകുഞ്ഞാടിനെ പാപബലിയായും ഒരു
കുറവുമില്ലാത്തൊരാണാടിനെ സമാധാന
ബലിയായും;
15പുളിപ്പു ചേർക്കാത്ത ഒരു കൂട അപ്പം,
(നേർത്ത മാവും എണ്ണയും കുഴച്ചുണ്ടാക്കിയ
അട) എണ്ണ അടയ്ക്കു മീതെ പരക്കണം. ധാന്യ
ബലിയും പാനീയയാഗവും ആ വഴിപാടുക
ളുടെ ഭാഗമായി വേണം.
16“പുരോഹിതൻ ഇതെല്ലാം യഹോവയ്ക്കു
സമർപ്പിക്കണം. അതിനുശേഷം പുരോഹിതൻ
പാപബലിയും ഹോമയാഗവും അർപ്പിക്കു
കയും വേണം. 17പുളിപ്പു ചേർക്കാത്ത അപ്പം
പുരോഹിതൻ യഹോവയ്ക്കു നൽകണം. അന
ന്തരം സമാധാനബലിയുടെ ആണാടിനെ
പുരോഹിതൻ വധിക്കണം. ധാന്യബലിയോടും
പാനീയയാഗങ്ങളോടുമൊപ്പം വേണം അവ
നിത് യഹോവയ്ക്കു നൽകുവാൻ.
18“നാസീർവ്രതക്കാരൻ സമ്മേളനക്കൂടാര
ത്തിന്റെ കവാടത്തിങ്കലേക്കു പോകണം, അവി
ടെവച്ച് അവൻ, താൻ യഹോവയ്ക്കായി വളർ
ത്തിയ മുടി ക്ഷൗരം ചെയ്യണം. സമാധാന
ബലിയ്ക്കടിയിൽ കത്തിക്കൊണ്ടിരിക്കുന്ന
അഗ്നിയിൽ അവൻ ആ മുടി ഇടണം.

---

**എല്ലാവരും … ചെയ്യും** “ജനങ്ങൾക്കിടയിൽ ശപിക്കപ്പെട്ടവളെപ്പോലെയായിരിക്കും അവൾ” എന്നർത്ഥം.

19“നാസീർവ്രതക്കാരൻ തന്റെ മുടി മുറിച്ചു
കളഞ്ഞതിനുശേഷം, പുരോഹിതൻ ആണാ
ടിന്റെ വേവിച്ച ചുമലും കൂടയിൽനിന്ന് പുളി
പ്പു ചേർക്കാത്ത വലുതും ചെറുതുമായ അടക
ളും അയാളുടെ കൈകളിൽ വെച്ചു കൊടുക്ക
ണം. 20അനന്തരം പുരോഹിതൻ അവ യഹോവ
യ്ക്കു മുമ്പിൽ നീരാജനം അർപ്പിക്കണം.
ഇതാണ് നീരാജനബലി. ഇവ വിശുദ്ധവും
പുരോഹിതനവകാശപ്പെട്ടതുമാകുന്നു. കൂടാതെ
ആണാടിന്റെ നെഞ്ചും തുടയും യഹോവയ്ക്കു
മുമ്പിൽ നീരാജനം അർപ്പിക്കണം. അതിനു
ശേഷം നാസീർവ്രതക്കാരന് വീഞ്ഞു കുടിക്കാം.
21“നാസീർവ്രതം നേരുന്നവനെ സംബന്ധി
ച്ചുള്ള ചട്ടങ്ങൾ ഇവയാണ്. അയാൾ ആ സമ്മാ
നങ്ങളെല്ലാം യഹോവയ്ക്കു നൽകണം. പക്ഷേ,
ഒരാൾ അതിലും വളരെയധികം യഹോവയ്ക്കു
നൽകാൻ കഴിവുള്ളവനായിരിക്കാം. അയാൾ
കൂടുതൽ വാഗ്ദാനം ചെയ്താൽ അതു പാലി
ക്കണം. പക്ഷേ നാസീർവ്രതനേർച്ചയുടെ ഈ
നിയമങ്ങളിൽ ചേർത്തിട്ടുള്ള എല്ലാ സാധന
ങ്ങളും കുറഞ്ഞപക്ഷം അയാൾ യഹോവയ്ക്കു
നൽകിയിരിക്കണം.”

### പുരോഹിതന്റെ അനുഗ്രഹങ്ങൾ

22യഹോവ മോശെയോടു പറഞ്ഞു,
23“അവർ യിസ്രായേൽജനതയെ അനുഗ്രഹി
ക്കേണ്ടതിങ്ങനെയാണെന്നു അഹരോനോടും
അവന്റെ മക്കളോടും പറയുക. അവർ പറ
യണം:
24യഹോവ നിങ്ങളെ അനുഗ്രഹിക്കുകയും
സംരക്ഷിക്കുകയും ചെയ്യട്ടെ.
25യഹോവ അവന്റെ മുഖം നിങ്ങളിൽ
പ്രകാശിപ്പിക്കുകയും നിങ്ങളിൽ കരുണ കാട്ടു
കയും ചെയ്യട്ടെ.
26നിങ്ങളുടെ പ്രാർത്ഥനകൾക്ക് യഹോവ
മറുപടി പറയുകയും നിങ്ങൾക്കു സമാധാനമരു
ളുകയും ചെയ്യട്ടെ.”
27അനന്തരം യഹോവ പറഞ്ഞു, “അങ്ങനെ
വേണം അഹരോനും പുത്രന്മാരും ജനങ്ങളെ
അനുഗ്രഹിക്കുവാൻ എന്റെ പേരുപയോഗി
ക്കേണ്ടത്. അവരെ ഞാൻ അനുഗ്രഹിക്കുകയും
ചെയ്യും.”

### വിശുദ്ധകൂടാരത്തിന്റെ സമർപ്പണം

7 മോശെ, വിശുദ്ധകൂടാരം സ്ഥാപിക്കുന്ന
ജോലി പൂർത്തിയാക്കി. അന്ന് അവൻ അതു
യഹോവയ്ക്കു സമർപ്പിക്കുകയും ചെയ്തു.
കൂടാരത്തെയും അതിലുള്ള എല്ലാ സാധനങ്ങ
ളെയും മോശെ അഭിഷേകം ചെയ്തു. യാഗപീ
ഠവും അതിന്മേലുള്ള എല്ലാ വസ്തുക്കളും
മോശെ അഭിഷേകം ചെയ്തു. യഹോവയെ
ആരാധിക്കുവാൻ മാത്രമേ ഈ സാധനങ്ങൾ
ഉപയോഗിക്കാവൂ എന്നിതു കാണിക്കുന്നു.
2അനന്തരം യിസ്രായേലിലെ മൂപ്പന്മാർ
യഹോവയ്ക്കു വഴിപാടുകൾ അർപ്പിച്ചു.
അവർ തങ്ങളുടെ കുടുംബങ്ങളുടെയും ഗോത്ര
ങ്ങളുടെയും നേതാക്കന്മാരായിരുന്നു. ജനങ്ങ
ളുടെ എണ്ണമെടുക്കാനുണ്ടായിരുന്ന അതേ ആളു
കളായിരുന്നു അവർ. 3ഈ നേതാക്കന്മാർ യഹോ
വയ്ക്കു സമ്മാനങ്ങൾ കൊണ്ടുവന്നു. അവർ
ആറു കൂടാരവണ്ടികളും അവ വലിക്കാൻ
പന്ത്രണ്ടു പശുക്കളെയും കൊണ്ടുവന്നു. (ഓരോ
നേതാക്കളും ഓരോ പശുവിനെ വീതം നൽകി.
രണ്ടു നേതാക്കൾ ചേർന്ന് ഓരോ കൂടാര
വണ്ടിയും നൽകി.) വിശുദ്ധകൂടാരത്തിൽ വച്ച്
നേതാക്കൾ ഈ സാധനങ്ങൾ യഹോവയ്ക്കു
നൽകി.
4യഹോവ മോശെയോടു പറഞ്ഞു, 5“നേതാ
ക്കളിൽനിന്ന് ഈ സാധനങ്ങൾ സ്വീകരിക്കുക.
സമ്മേളനക്കൂടാരത്തിലെ ശുശ്രൂഷകൾക്ക് അവ
ഉപയോഗിക്കാം. ഈ സാധനങ്ങളെല്ലാം ലേവ്യ
ർക്കു നൽകണം. അവരെ അത് ശുശ്രൂഷ നിർ
വ്വഹിക്കാൻ സഹായിക്കും.”
6അതിനാൽ മോശെ കൂടാരവണ്ടികളേയും
പശുക്കളെയും സ്വീകരിച്ചു. അവൻ അതെല്ലാം
ലേവ്യർക്കു നൽകി. 7രണ്ടു വണ്ടികളും നാലു
പശുക്കളെയും അവൻ ഗേർശോന്റെ പുത്രന്മാ
ർക്കും നൽകി. അവർക്കു ജോലിചെയ്യാനായി
വണ്ടികളും പശുക്കളും ആവശ്യമായിരുന്നു.
8അനന്തരം മോശെ നാലു വണ്ടികളും എട്ടു
പശുക്കളെയും മെരാരിയുടെ പുത്രന്മാർക്കു കൊ
ടുത്തു. അവർക്കും പണി ചെയ്യാൻ അവ ആവ
ശ്യമായിരുന്നു. ഇവരുടെയെല്ലാം ജോലിയുടെ
ചുമതല പുരോഹിതനും അഹരോന്റെ പുത്ര
നുമായ ഈഥാമാരിനായിരുന്നു .9കെഹാത്യ
വംശക്കാർക്ക് മോശെ വണ്ടിയോ പശുക്ക
ളെയോ നൽകിയില്ല. കാരണം, വിശുദ്ധവസ്തു
ക്കൾ ചുമലിലേന്തുകയായിരുന്നു അവരുടെ
ജോലി. 10മോശെ യാഗപീഠത്തെ അഭിഷേകം
ചെയ്തു. അതേദിവസം നേതാക്കന്മാർ യാഗ
പീഠത്തിലർപ്പിക്കാനുള്ള വഴിപാടുകളും
കൊണ്ടുവന്നു. അവർ യാഗപീഠത്തിൽ വഴി
പാടുകളും അർപ്പിച്ചു. 11യഹോവ മോശെ
യോടു പറഞ്ഞു, “ഓരോ ദിവസവും ഒരു
നേതാവു വീതം തന്റെ സമ്മാനങ്ങൾ യാഗ
പീഠത്തിൽ സമർപ്പിക്കാൻ കൊണ്ടുവരണം.”
12-83*പന്ത്രണ്ടു നേതാക്കളിൽ ഓരോരുത്തനും
അവനവന്റെ സമ്മാനങ്ങൾ കൊണ്ടുവന്നു.
അത് ഇവയായിരുന്നു:
ഓരോ നേതാവും മൂന്നേകാൽ പൗണ്ടു തൂക്ക
മുള്ള ഓരോ വെള്ളിത്തളിക കൊണ്ടുവന്നു.
ഓരോ നേതാവും ഒന്നേമുക്കാൽ പൗണ്ടു തൂക്ക
മുള്ള ഓരോ വെള്ളിക്കിണ്ണവും കൊണ്ടുവന്നു.
ഇവ രണ്ടും ഔദ്യോഗിക അളവനുസരിച്ചു
തൂക്കിനോക്കിയിരുന്നു. കിണ്ണവും തളികയും
നേർത്തമാവ് എണ്ണ ചേർത്ത് നിറച്ചിരുന്നു.
ധാന്യബലിയായി ഉപയോഗിക്കാനായിരുന്നു
അത്. ഓരോ നേതാവും ഓരോ വലിയ സ്വർണ്ണ
ത്തവിയും കൊണ്ടുവന്നു. നാല് ഔൺസ് തൂക്ക
മുണ്ടായിരുന്നു അതിന്. അതിൽ കുന്തിരിക്കം
നിറച്ചിരുന്നു.
ഓരോ നേതാവും ഒരു വയസ്സു വീതമുള്ള
ഒരു കാളക്കുട്ടിയെയും ഒരു ആണാടിനെയും
ഒരു ആണാട്ടിൻകുട്ടിയെയും കൊണ്ടുവന്നു.
ഹോമയാഗത്തിനുള്ളവയായിരുന്നു ഈ മൃഗ
ങ്ങൾ. പാപബലിയായി അർപ്പിക്കാൻ ഓരോ
നേതാവും ഓരോ ആൺകോലാടിനെയും കൊ
ണ്ടുവന്നു. അവരോരോരുത്തരും രണ്ടു പശു
ക്കളെയും അഞ്ച് ആണാടുകളെയും അഞ്ചു
കോലാടുകളെയും ഒരു വയസ്സു പ്രായമുള്ള
അഞ്ച് ആണാട്ടിൻകുട്ടികളെയും കൊണ്ടുവന്നു.
ഇവയെല്ലാം സാമാധാനബലിക്കുള്ളവയായി
രുന്നു.

---

**വാക്യങ്ങൾ 12-83** എബ്രായ ഭാഷയിലെ പാഠത്തിൽ ഓരോ നേതാവും നൽകിയത് പ്രത്യേകം പട്ടികയായി പറഞ്ഞിട്ടുണ്ട്. എന്നാൽ ഓരോ സമ്മാനത്തിനും ഒരേ പാഠമാണ്. അതിനാൽ അത് എളുപ്പവായനയ്ക്കുവേണ്ടി ഇങ്ങനെയാക്കിയിരിക്കുന്നു.

യെഹൂദയുടെ ഗോത്രത്തലവനും അമ്മീനാ
ദാബിന്റെ പുത്രനുമായ നഹശോൻ തന്റെ
സമ്മാനങ്ങൾ കൊണ്ടുവന്നു.
രണ്ടാം ദിവസം സൂവാരിന്റെ പുത്രനും
യിസ്സാഖാർവംശത്തിന്റെ നേതാവുമായ നെഥ
നയേൽ തന്റെ സമ്മാനങ്ങൾ കൊണ്ടുവന്നു.
മൂന്നാം ദിവസം സെബൂലൂൻജനതയുടെ
നേതാവും ഹേലോന്റെ പുത്രനുമായ എലീ
യാബ് തന്റെ സമ്മാനങ്ങൾ കൊണ്ടുവന്നു.
നാലാം ദിവസം, രൂബേൻജനതയുടെ നായ
കനും ശെദേയൂരിന്റെ പുത്രനുമായ എലീ
സെക്കൂർ തന്റെ സമ്മാനങ്ങളുമായി വന്നു.
അഞ്ചാം ദിവസം, ശിമെയോന്റെ ജനതയു
ടെ നേതാവും സൂരീശദ്ദായിയുടെ പുത്രനുമായ
ശെലൂമിയേൽ തന്റെ സമ്മാനങ്ങൾ കൊണ്ടു
വന്നു.
ആറാം ദിവസം, ഗാദിന്റെ ജനതയുടെ
നേതാവും ദെയൂവേലിന്റെ പുത്രനുമായ
എലീയാസാഫ് തന്റെ സമ്മാനങ്ങൾ കൊണ്ടു
വന്നു.
ഏഴാം ദിവസം, എഫ്രയീംജനതയുടെ നേതാ
വും അമ്മീഹൂദിന്റെ പുത്രനുമായ എലീശാമാ
തന്റെ സമ്മാനങ്ങളുമായി വന്നു.
എട്ടാം ദിവസം, മനശ്ശെയുടെ വംശക്കാരുടെ
നേതാവും പെദാസൂരിന്റെ പുത്രനുമായ ഗമാ
ലീയേൽ തന്റെ സമ്മാനങ്ങളുമായി വന്നു.
ഒൻപതാം ദിവസം, ബെന്യാമീൻജനതയുടെ
നേതാവും ഗിദെയോനിയുടെ പുത്രനുമായ
അബീദാൻ തന്റെ സമ്മാനങ്ങൾ കൊണ്ടു
വന്നു.
പത്താം ദിവസം, ദാൻജനതയുടെ നേതാവും
അമ്മീശദ്ദായിയുടെ പുത്രനുമായ അഹീയേ
സെർ തന്റെ സമ്മാനങ്ങളുമായി വന്നു.
പതിനൊന്നാം ദിവസം, ആശേർവംശത്തി
ന്റെ നേതാവും ഒക്രാന്റെ പുത്രനുമായ പഗീ
യേൽ തന്റെ സമ്മാനങ്ങൾ കൊണ്ടുവന്നു.
പന്ത്രണ്ടാം ദിവസം, നഫ്താലിവംശക്കാരുടെ
നേതാവും ഏനാന്റെ പുത്രനുമായ അഹീര
തന്റെ സമ്മാനങ്ങൾ കൊണ്ടുവന്നു.
84അങ്ങനെ യിസ്രായേൽജനതയുടെ നേതാ
ക്കൾ കൊണ്ടുവന്ന സാധനങ്ങളായിരുന്നു അവ
യെല്ലാം. മോശെ യാഗപീഠം അഭിഷേകം ചെ
യ്തു സമർപ്പിച്ച സമയത്താണ് അവർ ഇതെ
ല്ലാം കൊണ്ടുവന്നത്. അവർ പന്ത്രണ്ടു വെള്ളി
ത്തളികകളും പന്ത്രണ്ടു വെള്ളിക്കിണ്ണങ്ങളും
പന്ത്രണ്ടു സ്വർണ്ണത്തവികളും കൊണ്ടുവന്നു.
85ഓരോ വെള്ളിത്തളികയ്ക്കും മൂന്നേകാൽ
പൗണ്ടു ഭാരമുണ്ടായിരുന്നു. ഓരോ വെള്ളിക്കി
ണ്ണത്തിനും ഒന്നേമുക്കാൽ പൗണ്ടും ഭാരമുണ്ടാ
യിരുന്നു. ഔദ്യോഗിക അളവനുസരിച്ച് വെള്ളി
ത്താലങ്ങൾക്കും വെള്ളിക്കിണ്ണങ്ങൾക്കും കൂടി
ആകെ അറുപതു പൗണ്ടു ഭാരമുണ്ടായിരുന്നു.
86ധൂപം നിറച്ച പന്ത്രണ്ടു സ്വർണ്ണത്തവികൾക്ക്
ഓരോന്നിനും ഔദ്യോഗിക അളവനുസരിച്ച്
നാലൗൺസ് വീതം ഭാരമുണ്ടായിരുന്നു. പന്ത്ര
ണ്ടു സ്വർണ്ണത്തവികൾക്കും കൂടി മൂന്നു പൗണ്ടാ
യിരുന്നു ഭാരം.
87ഹോമയാഗങ്ങൾക്കു കൊണ്ടുവരപ്പെട്ട
ആകെ മൃഗങ്ങൾ പന്ത്രണ്ടു കാളകൾ, പന്ത്രണ്ടു
ആണാടുകൾ, ഒരു വയസ്സായ പന്ത്രണ്ട് ആൺ
കുഞ്ഞാടുകൾ എന്നിങ്ങനെയായിരുന്നു. അവ
യോടൊപ്പം നൽകേണ്ട ധാന്യബലിയും ഉണ്ടാ
യിരുന്നു. യഹോവയ്ക്കുള്ള പാപബലിക്ക്
പന്ത്രണ്ട് ആൺകോലാടുകളും ഉണ്ടായിരുന്നു.
88സമാധാനബലിക്കുപയോഗിക്കുവാനും വധി
ക്കാനുമുള്ള മൃഗങ്ങളെയും നേതാക്കന്മാർ നൽകി
യിരുന്നു. മൃഗങ്ങൾ ആകെ ഇരുപത്തിനാലു കാള
കൾ, അറുപത് ആണാടുകൾ, അറുപത് ആൺ
കോലാടുകൾ, ഒരു വയസ്സായ അറുപത് ആൺ
കുഞ്ഞാടുകൾ എന്നിവയായിരുന്നു. അങ്ങനെ,
മോശെ അഭിഷേകം ചെയ്തതിനുശേഷം അവർ
യാഗപീഠം സമർപ്പിച്ചു.
89മോശെ സമ്മേളനക്കൂടാരത്തിനുള്ളിലേക്ക്
യഹോവയോടു സംസാരിക്കാൻ പോയി.
അപ്പോൾ, യഹോവ തന്നോടു സംസാരിക്കുന്ന
ശബ്ദം അവൻ കേട്ടു. സാക്ഷ്യപെട്ടകത്തിന്റെ
വിശുദ്ധ മൂടിയിന്മേലുള്ള കെരൂബുമാലാഖമാർ
ക്കിടയിൽ നിന്നായിരുന്നു ആ ശബ്ദം. അങ്ങ
നെയായിരുന്നു ദൈവം മോശെയോടു സംസാ
രിച്ചത്.

## വിളക്കുകാൽ

8 യഹോവ മോശെയോടു പറഞ്ഞു, 2"ഞാൻ
നിന്നെ കാണിച്ച സ്ഥലങ്ങളിൽ ഏഴു വിള
ക്കുകളും വയ്ക്കാൻ അഹരോനോടു പറയുക.
ആ വിളക്കുകൾ വിളക്കുകാലിനു മുമ്പിലുള്ള
പ്രദേശങ്ങളെ പ്രകാശമാനമാക്കും."
3അഹരോൻ അങ്ങനെ ചെയ്തു. അഹരോൻ
വിളക്കുകൾ യഥാസ്ഥാനത്തു വയ്ക്കുകയും
വിളക്കുകാലിന്റെ മുൻഭാഗത്ത് പ്രകാശം ചൊ
രിയത്തക്ക വിധം വിളക്കിന്റെ മുഖം തിരിച്ചുവ
യ്ക്കുകയും ചെയ്തു. യഹോവ മോശെയ്ക്കു
നൽകിയ കല്പന അവൻ അനുസരിച്ചു. 4വിളക്കു
കാൽ ഉണ്ടാക്കിയത് ഇങ്ങനെയായിരുന്നു:
സ്വർണ്ണം അടിച്ചു പരത്തിയാണത് ഉണ്ടാക്കി
യത്. അടി മുതൽ മുകളിൽ പുഷ്പങ്ങൾ വരെ
സ്വർണ്ണം അടിച്ചു പരത്തിയാണതുണ്ടാക്കിയത്.
യഹോവ മോശെയ്ക്കു കാണിച്ചുകൊടുത്ത
അതേ രീതിയിലായിരുന്നു അതു നിർമ്മിക്കപ്പെ
ട്ടത്.

## ലേവ്യരെ സമർപ്പിക്കുന്നു

5യഹോവ മോശെയോടു പറഞ്ഞു, 6"ലേ
വ്യരെ യിസ്രായേലിലെ മറ്റു ജനങ്ങളിൽനിന്നും
വേർതിരിക്കുക. ആ ലേവ്യരെ ശുദ്ധീകരിക്കുക.
7അവരെ ശുദ്ധീകരിക്കാൻ നീ ചെയ്യേണ്ടത്
ഇതെല്ലാമാണ്. പാപബലിയിൽനിന്നുള്ള വിശു
ദ്ധജലമെടുത്ത് അവരുടെമേൽ തളിക്കുക. ആ
ജലം അവരെ ശുദ്ധീകരിക്കും. അനന്തരം അവർ
തങ്ങളുടെ ശരീരത്തിലെ രോമം മുഴുവൻ ക്ഷൗരം
ചെയ്യുകയും വസ്ത്രങ്ങൾ കഴുകുകയും വേണം.
അതവരുടെ ശരീരത്തെ ശുദ്ധീകരിക്കും.
8"ലേവ്യർ ഒരു കാളക്കുട്ടിയേയും അതോ
ടൊപ്പം അർപ്പിക്കപ്പെടേണ്ട ധാന്യബലിയും
കൊണ്ടുവരണം. എണ്ണ ചേർത്ത മാവാണ് ആ
ധാന്യബലി. കൂടാതെ മറ്റൊരു കാളയെ പാപ
ബലിയായും കൊണ്ടുവരണം. 9ലേവ്യരെ
സമ്മേളനക്കൂടാരത്തിനു മുമ്പിലുള്ള സ്ഥലത്തേ
ക്കു കൊണ്ടുവരണം. അനന്തരം യിസ്രായേലി
ലെ മുഴുവൻ ജനതയേയും ആ സ്ഥലത്തു വിളി
ച്ചുകൂട്ടുക. 10ലേവ്യരെ യഹോവയ്ക്കു മുമ്പിൽ
കൊണ്ടുവരിക. യിസ്രായേൽജനത തങ്ങളുടെ
കൈകൾ അവരുടെമേൽ വയ്ക്കുക. 11അനന്തരം
അഹരോൻ ലേവ്യരെ യഹോവയ്ക്കു യിസ്രാ
യേലുകാരുടെ ഒരു വഴിപാടെന്ന പോലെ സമർ
പ്പിക്കണം. അങ്ങനെ ലേവ്യർ യഹോവയ്ക്കുള്ള
തങ്ങളുടെ ജോലികൾ ചെയ്യാൻ തയ്യാറാകും.

12“ലേവ്യരോട് തങ്ങളുടെ കൈകൾ കാളക
ളുടെ തലകളിൽ വയ്ക്കാൻ പറയുക. ഒരു കാള
യഹോവയ്ക്കുള്ള ഒരു പാപബലിയായിരിക്കും.
മറ്റേതിനെ യഹോവയ്ക്കുള്ള ഹോമയാഗമായും
ഉപയോഗിക്കണം. ഈ വഴിപാടുകൾ ലേവ്യരെ
ശുദ്ധീകരിക്കും. 13ലേവ്യരോട് അഹരോൻെറയും
അവൻെറ പുത്രന്മാരുടെയും മുമ്പിൽ വന്നു
നിൽക്കാൻ ആവശ്യപ്പെടുക. എന്നിട്ട് ലേവ്യരെ
യഹോവയ്ക്കു നീരാജനാർപ്പണമായി അർപ്പി
ക്കുക. 4ഇതു ലേവ്യരെ ശുദ്ധീകരിക്കുകയും അവ
രെ ദൈവത്തിനുവേണ്ടി ഒരു വിശുദ്ധജോലിക്കു
നിയോഗിക്കുമെന്നു തെളിയിക്കുകയും ചെയ്യും.
അവർ യിസ്രായേലിലെ മറ്റു ജനങ്ങളിൽനിന്നും
വ്യത്യസ്തരായിരിക്കും. ലേവ്യർ എനിക്കുള്ളവ
രായിരിക്കും.

15“അങ്ങനെ ലേവ്യരെ ശുദ്ധീകരിക്കുക.
അവരെ യഹോവയ്ക്കു സമർപ്പിക്കുകയും ചെ
യ്യുക. ഒരു നീരാജനാർപ്പണമായി വേണം അവ
രെ സമർപ്പിക്കാൻ. നീ ഇതു ചെയ്തതിനു
ശേഷം അവർക്ക് സമ്മേളനക്കൂടാരത്തിൽ വന്ന്
ശുശ്രൂഷകൾ നടത്താം. 6യിസ്രായേൽജനത
ലേവ്യരെ എനിക്കു തരണം. അവർ എൻേറ
താണ്. മുമ്പ് ഒരിക്കൽ എല്ലാ യിസ്രായേലു
കാരും തങ്ങളുടെ ആദ്യജാതനെ എനിക്കു തരണ
മെന്ന് ഞാൻ പറഞ്ഞിരുന്നു. എന്നാലിപ്പോൾ
ഞാൻ യിസ്രായേലിലെ മറ്റു കുടുംബങ്ങളിലെ
ആദ്യജാതന്മാർക്കു പകരം ലേവ്യരെ എടു
ക്കുന്നു. 17യിസ്രായേലിലെ ആദ്യം ജനിക്കുന്ന
എല്ലാ ആണുങ്ങളും എനിക്കുള്ളതാണ്. അതൊരു
മനുഷ്യനോ മൃഗമോ എന്ന വ്യത്യാസമില്ലാതെ
അവ എൻേറതാണ്. എന്തെന്നാൽ ഈജിപ്തിൽ
ആദ്യജാതരായ എല്ലാ കുട്ടികളെയും മൃഗങ്ങളെ
യും ഞാൻ കൊന്നു. ആദ്യജാതന്മാരെ ഞാൻ
എൻേറതായി തെരഞ്ഞെടുക്കുകയും ചെയ്തു.
18എന്നാലിപ്പോൾ അവരുടെ സ്ഥാനത്ത് ഞാൻ
ലേവ്യരെ എടുക്കുന്നു. യിസ്രായേലിലെ മറ്റു
കുടുംബങ്ങളിലെ ആദ്യജാതന്മാരുടെ സ്ഥാനത്ത്
ഞാൻ ലേവ്യരെ എടുക്കുന്നു. 9യിസ്രായേലിലെ
എല്ലാ ജനതകൾക്കുമിടയിൽ നിന്നാണ് ലേവ്യ
രെ ഞാൻ തെരഞ്ഞെടുത്തത്. അവരെ ഞാൻ
അഹരോനും പുത്രന്മാർക്കും സമ്മാനമായി നൽ
കിയിരുന്നു. സമ്മേളനക്കൂടാരത്തിലെ ശുശ്രൂഷ
കൾ അവർ ചെയ്യട്ടെ. യിസ്രായേലിലെ എല്ലാ
ജനങ്ങൾക്കുമായി അവർ ശുശ്രൂഷ നടത്തും.
യിസ്രായേൽജനതയെ ശുദ്ധീകരിക്കുവാനുള്ള
ബലികൾ നടത്തുവാൻ അവർ സഹായിക്കും.
വിശുദ്ധസ്ഥലത്തിനു സമീപമെത്തുമ്പോൾ
വലിയ രോഗങ്ങളോ കുഴപ്പങ്ങളോ യിസ്രായേ
ൽജനതയ്ക്ക് ഉണ്ടാവുകയില്ല.”

20അതിനാൽ മോശെയും അഹരോനും
യിസ്രായേലിലെ മറ്റെല്ലാ ജനതയും യഹോ
വയെ അനുസരിച്ചു. യഹോവ മോശെയോടു
കല്പിച്ചതെല്ലാം അവർ ലേവ്യരോടു ചെയ്തു.
21ലേവ്യർ വെള്ളത്തിൽ നനച്ചു കുളിച്ചു. അന
ന്തരം അഹരോൻ അവരെ നീരാജനാർപ്പണ
മായി യഹോവയ്ക്കു സമർപ്പിച്ചു. അഹരോൻ
അവരുടെ പാപങ്ങളെ മൂടുന്ന വഴിപാടുകളർ
പ്പിച്ച് അവരെ ശുദ്ധീകരിച്ചു. 22അതിനു ശേഷം,
ലേവ്യർ സമ്മേളനക്കൂടാരത്തിൽ ശുശ്രൂഷകൾ
നടത്താൻ വന്നു. അഹരോനും പുത്രന്മാരും അവ
രെ നിരീക്ഷിച്ചു. ലേവ്യരുടെ ജോലികളുടെ
ചുമതല അവർക്കായിരുന്നു. യഹോവ മോശെ
യോടു കല്പിച്ചതുപോലെയൊക്കെ അഹരോനും
പുത്രന്മാരും ചെയ്തു.

23അപ്പോൾ യഹോവ മോശെയോടു പറ
ഞ്ഞു, 4“ലേവ്യർക്കുള്ള ഒരു പ്രത്യേക കല്പനയാ
ണിത്: ഇരുപത്തഞ്ചോ അതിലധികമോ പ്രായ
മായ എല്ലാ ലേവ്യരും സമ്മേളനക്കൂടാരത്തിൽ
വന്ന് ജോലി പങ്കുവയ്ക്കണം. 25പക്ഷേ അമ്പതു
വയസ്സായാൽ ഒരാൾ ആ ജോലിയിൽനിന്നും
വിരമിക്കണം. വീണ്ടും അയാൾ ജോലി ചെയ്യേ
ണ്ടതില്ല. 26അമ്പതു വയസ്സോ അതിലധികമോ
പ്രായമുള്ളവർ തങ്ങളുടെ സഹോദരന്മാരെ
സമ്മേളനക്കൂടാരത്തിലെ ശുശ്രൂഷയിൽ സഹാ
യിക്കട്ടെ. പക്ഷേ ആ ജോലി അവർ മാത്രം
ചെയ്യരുത്. ലേവ്യരെ ആ ജോലിക്കു തെരഞ്ഞെ
ടുക്കുമ്പോൾ നിങ്ങൾ ഇതെല്ലാം ചെയ്യണം.”

## പെസഹ

9 യഹോവ സീനായിമരുഭൂമിയിൽവച്ച്
മോശെയോടു സംസാരിച്ചു. യിസ്രായേൽജ
നത ഈജിപ്തിൽനിന്നും മോചിതരായതിൻെറ
രണ്ടാം വർഷത്തെ ആദ്യമാസമായിരുന്നു അത്.
യഹോവ മോശെയോടു പറഞ്ഞു, 2“നിർദ്ദിഷ്ട
സമയത്തു തന്നെ പെസഹ ആഘോഷിക്കു
വാൻ യിസ്രായേൽജനതയോടു പറയുക. 3ഈ
മാസം പതിനാലാം തീയതി സായാഹ്നത്തിൽ
പെസഹ ഭക്ഷണം അവർ കഴിക്കണം. നിർദ്ദി
ഷ്ടസമയത്തു തന്നെ അവരതു പെസഹയുടെ
എല്ലാ നിയമങ്ങളും അനുസരിച്ചുകൊണ്ട്
ചെയ്യണം.”

4അതിനാൽ മോശെ യിസ്രായേൽജനത
യോട് പെസഹ ആഘോഷിക്കുവാൻ പറഞ്ഞു.
5ആദ്യത്തെ മാസം പതിനാലാം തീയതി സായാ
ഹ്നത്തിൽ സീനായിമരുഭൂമിയിൽവച്ച് ജനങ്ങൾ
പെസഹ ആചരിച്ചു. യഹോവ മോശെയോടു
കല്പിച്ചതു പോലെ തന്നെയാണ് ജനങ്ങൾ പ്രവ
ർത്തിച്ചത്.

6എന്നാൽ ജനങ്ങളിൽ ചിലർ അന്നു പെസഹ
ആചരിച്ചില്ല. ഒരു മൃതശരീരത്തെ സ്പർശിക്കു
കയാൽ അവർ അശുദ്ധരായിരുന്നു. അതിനാൽ
അവരന്ന് മോശെയുടെയും അഹരോൻെറയും
അടുത്തേക്കു പോയി. 7അവർ മോശെയോടു
പറഞ്ഞു, “ഞങ്ങൾ ഒരു മൃതശരീരത്തിൽ സ്പർ
ശിച്ച് അശുദ്ധരായി. നിർദ്ദിഷ്ടസമയത്ത്
യഹോവയ്ക്കു സമ്മാനങ്ങൾ നൽകുവാൻ
പുരോഹിതർ ഞങ്ങളെ അനുവദിച്ചില്ല. അതി
നാൽ മറ്റു യിസ്രായേൽകാരോടൊപ്പം പെസഹ
ആചരിക്കുവാൻ ഞങ്ങൾക്കു കഴിഞ്ഞില്ല. ഞങ്ങ
ളെന്താണ് ചെയ്യേണ്ടത്?”

8മോശെ അവരോടു പറഞ്ഞു, “ഇതേപ്പറ്റി
എന്താണു പറയാനുള്ളതെന്നു യഹോവയോടു
ഞാൻ ചോദിക്കാം.”

9അപ്പോൾ യഹോവ മോശെയോടു പറ
ഞ്ഞു,“യിസ്രായേൽജനതയോട് ഇങ്ങനെ പറ
യുക: ഈ ചട്ടം നിങ്ങൾക്കും നിങ്ങളുടെ പിൻ
ഗാമികൾക്കും വേണ്ടിയുള്ളതാണ്. നിർദ്ദിഷ്ട
സമയത്ത് പെസഹ ആചരിക്കാൻ ഒരാൾക്കു
കഴിഞ്ഞില്ലെന്നു വരാം. ഒരു മൃതശരീരം സ്പർശി
ക്കുകയാൽ അയാൾ അശുദ്ധനായതായിരിക്കാം
കാരണം. അല്ലെങ്കിൽ അയാൾ ഒരു യാത്രയിൽ
ദൂരെയായിരുന്നിരിക്കാം. 10മറ്റൊരു സമയത്ത്
അയാൾ പെസഹ ആചരിക്കാൻ സന്നദ്ധനാ
കണം. രണ്ടാം മാസത്തിൻെറ പതിനാലാം ദിവ
സം അയാൾ അതാചരിച്ചിരിക്കണം. അപ്പോൾ
അവൻ കുഞ്ഞാടിനെ തിന്നണം. പുളിപ്പു ചേർ
ക്കാത്ത അപ്പം, കയ്ക്കുന്ന സസ്യങ്ങൾ എന്നി
വയും തിന്നണം. 12പിറ്റേന്നു കാലത്തേക്ക്

അയാൾ ആ ഭക്ഷണം മിച്ചം വച്ചേക്കരുത്.
കുഞ്ഞാടിന്റെ എല്ലുകളിലൊന്നും അയാൾ
മുറിക്കുകയും ചെയ്യരുത്. പെസഹയുടെ എല്ലാ
നിയമങ്ങളും അവർ അനുസരിക്കണം.13പക്ഷേ
കഴിയുന്നവരെല്ലാം നിർദ്ദിഷ്ടസമയത്തു തന്നെ
പെസഹ ആചരിക്കണം.ശുദ്ധിയുള്ളവനും ദൂരെ
യാത്രയിലല്ലാത്തവനുമാണെങ്കിൽ ഏതൊരു
വനും ഒഴിഞ്ഞുനിൽക്കാൻ പാടില്ല. ശരിയായ
സമയത്ത് അയാൾ പെസഹ ആചരിക്കുന്നില്ലെ
ങ്കിൽ അയാളെ സമൂഹത്തിൽനിന്നും ഒറ്റപ്പെടു
ത്തണം. അവൻ പാപിയും ശിക്ഷിക്കപ്പെടേണ്ട
വനുമാണ്. കാരണം, ശരിയായ സമയത്ത്
അവൻ യഹോവയ്ക്കു വഴിപാടുകൾ കൊണ്ടു
വന്നില്ല.

14“യഹോവയുടെ പെസഹയിൽ നിങ്ങളോ
ടൊപ്പം പങ്കുപറ്റാൻ, നിങ്ങൾക്കിടയിൽ വസി
ക്കുന്ന വിദേശി ആഗ്രഹിക്കാം. പെസഹയുടെ
ചട്ടങ്ങൾക്കു വിധേയമായി അയാളെ അതിന
നുവദിക്കാം. എല്ലാവർക്കും ഒരേ നിയമങ്ങ
ളാണ്.”

### മേഘവും അഗ്നിയും

15വിശുദ്ധകൂടാരം, അതായത് കരാറിന്റെ
കൂടാരം സ്ഥാപിച്ച ദിവസം യഹോവയുടെ
മേഘം അതിനെ പൊതിഞ്ഞു. രാത്രിയിൽ
വിശുദ്ധകൂടാരത്തിനുമേലുള്ള മേഘം അഗ്നി
പോലെ കാണപ്പെട്ടു. 16മേഘം വിശുദ്ധകൂടാര
ത്തിനുമേൽ എപ്പോഴും തങ്ങിനിന്നു. രാത്രിയിൽ
മേഘം അഗ്നിപോലെ കാണപ്പെടുകയും
ചെയ്തു. 17വിശുദ്ധകൂടാരത്തിനുമേലുള്ള അതി
ന്റെ സ്ഥാനത്തുനിന്നും മേഘം നീങ്ങിയപ്പോൾ
യിസ്രായേലുകാർ അതിനെ പിന്തുടർന്നു.
മേഘം നിൽക്കുമ്പോൾ, അവിടെ വേണം
യിസ്രായേലുകാർ പാളയമടിക്കാൻ. 18ഇങ്ങനെ
യാണ് യഹോവ യിസ്രായേലുകാരെ എപ്പോൾ
നീങ്ങണമെന്നും എപ്പോൾ നിൽക്കണമെന്നും
പാളയമടിക്കണമെന്നുമൊക്കെ കാണിച്ചു
കൊടുത്തത്. മേഘം വിശുദ്ധകൂടാരത്തിനുമേൽ
തങ്ങിയിരിക്കവേ ജനങ്ങൾ അവിടെത്തന്നെ
പാളയമടിച്ചു.

19ചിലപ്പോൾ മേഘം വിശുദ്ധകൂടാരത്തിനു
മേൽ വളരെനേരം തങ്ങും. യിസ്രായേലുകാർ
യഹോവയെ അനുസരിക്കുകയും അവിടെ
നിന്ന് അനങ്ങാതിരിക്കുകയും ചെയ്തു. 20ചില
പ്പോൾ മേഘം വിശുദ്ധകൂടാരത്തിനുമേൽ കുറേ
നാൾ നിൽക്കും. അതിനാൽ ജനങ്ങൾ യഹോവ
യുടെ കല്പനയനുസരിച്ച് നീങ്ങുന്ന മേഘത്തെ
പിന്തുടരും. 21ചിലപ്പോൾ മേഘം രാത്രിയിൽ
മാത്രം തങ്ങും. പിറ്റേന്നു കാലത്ത് നീങ്ങുകയും
ചെയ്യും. അപ്പോൾ ആളുകൾ തങ്ങളുടെ സാധ
നങ്ങൾ വാരിക്കെട്ടി യാത്രയാകും. മേഘം പക
ലോ രാത്രിയിലോ നീങ്ങിയാൽ ജനങ്ങൾ
അതിനെ പിന്തുടരും. 22മേഘം വിശുദ്ധകൂടാര
ത്തിനുമേൽ രണ്ടു ദിവസമോ ഒരു മാസമോ
ഒരു വർഷമോ തങ്ങിയാലും അവർ യഹോവ
യുടെ ആജ്ഞ പാലിക്കും. അവർ അവിടെത്ത
ന്നെ തങ്ങുകയും മേഘം നീങ്ങുംവരെ ചലിക്കാ
തിരിക്കുകയും ചെയ്യും. അനന്തരം മേഘം അതി
ന്റെ സ്ഥാനത്തുനിന്നും ഉയരുകയും നീങ്ങുക
യും ചെയ്യുമ്പോൾ ജനങ്ങളും നീങ്ങും. 23അങ്ങ
നെ ജനങ്ങൾ യഹോവയുടെ കല്പനകൾ പാലി
ച്ചു. പാളയമടിക്കാൻ യഹോവ പറഞ്ഞപ്പോൾ
അവരങ്ങനെ ചെയ്തു. നീങ്ങാൻ യഹോവ
പറഞ്ഞപ്പോൾ അവർ നീങ്ങി.സശ്രദ്ധം അവ
രതു നിരീക്ഷിക്കുകയും മോശെയ്ക്കു യഹോവ
നൽകിയ കല്പനകൾ അനുസരിക്കുകയും
ചെയ്തു.

### വെള്ളിക്കാഹളങ്ങൾ

10 യഹോവ മോശെയോടു പറഞ്ഞു,
2“രണ്ടു കാഹളങ്ങളുണ്ടാക്കുക. വെള്ളി
അടിച്ചു പരത്തി വേണം കാഹളങ്ങളുണ്ടാക്കു
വാൻ. ജനങ്ങളെ വിളിച്ചു കൂട്ടുന്നതിനും
നീങ്ങാൻ സമയമായെന്ന് അവരെ അറിയിക്കു
ന്നതിനും വേണ്ടിയുള്ളതാണ് ഈ കാഹളങ്ങൾ.
3ഈ രണ്ടു കാഹളങ്ങളും ഊതുമ്പോൾ ജനങ്ങൾ
സമ്മേളനക്കൂടാരത്തിന്റെ കവാടത്തിൽ ഒത്തു
ചേരണം. 4പക്ഷേ ഒരു കാഹളം മാത്രമേ നീ
ഊതിയുള്ളൂവെങ്കിൽ യിസ്രായേലിലെ പന്ത്ര
ണ്ടു വംശങ്ങളുടെയും നേതാക്കന്മാർ മാത്രമേ
നിന്നെ വന്നു കാണേണ്ടതുള്ളൂ.

5“ഹ്രസ്വമായ കാഹളധ്വനി മാത്രം മുഴക്കുക
യാണെങ്കിൽ പാളയം നീങ്ങാനുള്ള സൂചനയാ
യിരിക്കും അത്. ആദ്യത്തെ കാഹളധ്വനി മുഴക്കു
മ്പോൾ സമ്മേളനക്കൂടാരത്തിന്റെ കിഴക്കുവശ
ത്തുള്ള ഗോത്രക്കാർ നീങ്ങിത്തുടങ്ങണം.6രണ്ടാ
മത്തെ തവണ നീ കാഹളധ്വനി മുഴക്കുമ്പോൾ
സമ്മേളനക്കൂടാരത്തിന്റെ തെക്കുഭാഗത്തുള്ള
ഗോത്രക്കാർ നീങ്ങിത്തുടങ്ങണം. 7പക്ഷേ ഒരു
പ്രത്യേകകാര്യത്തിന് ജനങ്ങളെ മുഴുവൻ വിളി
ച്ചുകൂട്ടണമെന്നുണ്ടെങ്കിൽ വ്യത്യസ്തമായ രീതി
യിൽ ദീർഘമായൊരു കാഹളധ്വനി മുഴക്കണം.
8പുരോഹിതന്മാരായ അഹരോന്റെ പുത്രന്മാർ
മാത്രമേ കാഹളം മുഴക്കാവൂ. ഇതു നിങ്ങൾക്കു
തലമുറകളിലൂടെ നിലനിൽക്കുന്ന നിയമമായി
രിക്കും.

9“നിങ്ങൾ നിങ്ങളുടെ നാട്ടിൽത്തന്നെ നിങ്ങ
ളുടെ ശത്രുക്കളെ നേരിടുമ്പോൾ കാഹളങ്ങൾ
ഉച്ചത്തിൽ ഹ്രസ്വമായി മുഴക്കണം. നിങ്ങളുടെ
ദൈവമായ യഹോവ നിങ്ങളുടെ വിളികേൾ
ക്കുകയും നിങ്ങളെ ശത്രുക്കളിൽനിന്നും രക്ഷി
ക്കുകയും ചെയ്യും. 10വിശുദ്ധസമ്മേളനങ്ങൾ,
അമാവാസി, സന്തോഷദിനങ്ങൾ എന്നീ സമയ
ങ്ങളിലൊക്കെ നിങ്ങൾ ഈ കാഹളങ്ങൾ മുഴക്ക
ണം. ഹോമയാഗവും സമാധാനബലിയും നൽ
കുമ്പോൾ നിങ്ങൾ കാഹളം മുഴക്കണം. നിങ്ങ
ളുടെ ദൈവമായ യഹോവ നിങ്ങളെ ഓർമ്മി
ക്കാനുള്ള മാർഗ്ഗമാണിത്. ഇങ്ങനെ ചെയ്യാൻ
ഞാൻ നിങ്ങളോടു കല്പിക്കുന്നു. നിങ്ങളുടെ ദൈ
വമായ യഹോവ ഞാനാകുന്നു.”

### യിസ്രായേൽജനത താവളം മാറുന്നു

11യിസ്രായേൽജനത ഈജിപ്തു വിട്ടതിന്റെ
രണ്ടാം വർഷം രണ്ടാം മാസം ഇരുപതാം തീയതി
മേഘം കരാറിന്റെ കൂടാരത്തിനു മുകളിൽ
നിന്ന് ഉയർന്നു. 12അതിനാൽ യിസ്രായേൽ
ജനത തങ്ങളുടെ യാത്രയാരംഭിച്ചു. സീനായി
മരുഭൂമിയിൽനിന്നും പുറപ്പെട്ട അവർ പാരാൻ
മരുഭൂമിയിൽ മേഘം നിൽക്കുംവരെ യാത്ര തുടർ
ന്നു. 13ഇതാദ്യമായാണ് ജനങ്ങൾ തങ്ങളുടെ
പാളയം മാറിയത്. യഹോവ മോശെയോടു
കല്പിച്ചതനുസരിച്ചാണവർ നീങ്ങിയത്.

14യെഹൂദയുടെ പാളയത്തിലെ സംഘങ്ങളാ
ണാദ്യം നീങ്ങിയത്. തങ്ങളുടെ കൊടിക്കീഴി
ലാണവർ നീങ്ങിയത്. ആദ്യസംഘം യെഹൂദ
യുടെ ഗോത്രമായിരുന്നു. അമ്മീനാദാബിന്റെ
പുത്രനായ നഹശോനായിരുന്നു ആ സംഘത്തി

ന്റെ നായകൻ. 15അടുത്തത് യിസ്സാഖാരിന്റെ
ഗോത്രമായിരുന്നു. സൂവാരിന്റെ പുത്രനായ
നെഥനയേലായിരുന്നു അവരുടെ നായകൻ.
16തുടർന്ന് സെബൂലൂന്റെ ഗോത്രക്കാരാണു
വന്നത്. ഹേലോന്റെ പുത്രനായ എലീയാബാ
യിരുന്നു അവരുടെ നായകൻ.

17അനന്തരം വിശുദ്ധകൂടാരം അഴിച്ചെടുത്തു.
ഗെർശോന്റെയും മെരാരിയുടെയും വംശക്കാർ
അതു ചുമന്നു. അതിനാൽ ഈ കുടുംബങ്ങളിൽ
നിന്നുള്ളവർ വരിയിൽ അടുത്തടുത്തായി.

18പിന്നീട് രൂബേന്റെ പാളയത്തിൽനിന്നുള്ള
സംഘങ്ങൾ ആണ് വന്നത്. അവർ അവരുടെ
കൊടിക്കീഴിൽ സഞ്ചരിച്ചു. ആദ്യസംഘം
രൂബേന്റെ ഗോത്രക്കാരായിരുന്നു. ശെദേയൂരി
ന്റെ പുത്രനായ എലീസൂർ ആയിരുന്നു അവ
രുടെ നായകൻ. 9പിന്നെ വന്നത് ശിമെയോ
ന്റെ ഗോത്രക്കാരായിരുന്നു. സൂരീശദ്ദായിയുടെ
പുത്രനായ ശെലൂമിയേലായിരുന്നു അവരുടെ
നേതാവ്,. 20അടുത്തത് ഗാദിന്റെ ഗോത്രക്കാർ.
ദെയൂവേലിന്റെ പുത്രൻ എലീയാസാഫ്
ആയിരുന്നു അവരുടെ നായകൻ. 21പിന്നെ
കെഹാത്തിന്റെ കുടുംബക്കാർ വന്നു. വിശുദ്ധ
സ്ഥലത്തുള്ള വിശുദ്ധവസ്തുക്കൾ അവർ ചുമ
ന്നിരുന്നു. മറ്റുള്ളവർ വിശുദ്ധവസ്തുക്കളുമായി
പുതിയ പാളയസ്ഥലത്തേക്ക് എത്തുമ്പോ
ഴേക്കും വിശുദ്ധകൂടാരമുറപ്പിക്കണം.

22അടുത്തതായി എഫ്രയീമിന്റെ പാളയ
ത്തിൽനിന്നുള്ള സംഘങ്ങളാണു വന്നത്. അവർ
അവരുടെ കൊടിക്കീഴിൽ നീങ്ങി. ആദ്യസംഘം
എഫ്രയീമിന്റെ വംശക്കാരായിരുന്നു. അമ്മീഹൂ
ദിന്റെ പുത്രനായ എലീശാമാ ആയിരുന്നു ആ
സംഘത്തിന്റെ നായകൻ. 23അടുത്തതായി
വന്നത് മനശ്ശെയുടെ ഗോത്രക്കാരാണ്. പെദാ
സൂരിന്റെ പുത്രനായ ഗമാലീയേലായിരുന്നു
അവരുടെ നേതാവ്. 24പിന്നീട് വന്നത് ബെന്യാ
മീന്റെ ഗോത്രക്കാരായിരുന്നു. ഗിദെയോനി
യുടെ പുത്രനായ അബീദാനായിരുന്നു അവ
രുടെ നേതാവ്.

25ആ നിരയിൽ അവസാനമായി വന്ന മൂന്നു
ഗോത്രക്കാർ മറ്റു ഗോത്രക്കാരുടെ പിൻനിരക്കാ
രായിരുന്നു. അവർ ദാന്റെ പാളയത്തിൽ
നിന്നുള്ള സംഘങ്ങളായിരുന്നു. അവർ തങ്ങ
ളുടെ കൊടിക്കീഴിലായിരുന്നു നീങ്ങിയിരുന്നത്.
അതിൽ ആദ്യസംഘം ദാന്റെ ഗോത്രക്കാരായി
രുന്നു. അമ്മീശദ്ദായിയുടെ പുത്രനായ അഹീ
യേസെർ ആയിരുന്നു അവരുടെ നായകൻ.
26അടുത്തതായി ആശേരിന്റെ ഗോത്രക്കാർ
വന്നു. ഒക്രാന്റെ പുത്രനായ പഗീയേലായി
രുന്നു അവരെ നയിച്ചിരുന്നത്. 27അനന്തരം നഫ്
താലിയുടെ ഗോത്രക്കാർ വന്നു. ഏനാന്റെ
പുത്രൻ അഹീര അവരെ നയിച്ചു. 28അങ്ങനെ
യായിരുന്നു യിസ്രായേൽജനത ഒരിടത്തു
നിന്നും മറ്റൊരിടത്തേക്കു നീങ്ങിയിരുന്നത്.

29മോശെയുടെ ഭാര്യാപിതാവും മിദ്യാന്യനു
മായിരുന്ന രെയൂവേലിന്റെ പുത്രനായിരുന്നു
ഹോബാബ്. മോശെ ഹോബാബിനോടു പറ
ഞ്ഞു, “ദൈവം ഞങ്ങൾക്കു വാഗ്ദാനം ചെയ്ത
സ്ഥലത്തേക്കു ഞങ്ങൾ പോകുകയാണ്. ഞങ്ങ
ളോടൊത്തു വരിക, ഞങ്ങൾ നിങ്ങളോടു നന്മ
കാണിക്കാം. യിസ്രായേൽജനതയ്ക്ക് യഹോവ
അനേകം നന്മകൾ വാഗ്ദാനം ചെയ്തിരി
ക്കുന്നു.”

30പക്ഷേ ഹോബാബ് മറുപടി പറഞ്ഞു,
“ഇല്ല, ഞാൻ നിങ്ങളോടൊത്തു വരുന്നില്ല.
എനിക്ക് എന്റെ മാതൃരാജ്യത്ത് എന്റെയാളുക
ളുടെയടുത്തേക്കു പോകാനാണാഗ്രഹം.”

31അപ്പോൾ മോശെ പറഞ്ഞു, “ദയവായി
ഞങ്ങളെ വിട്ടുപോകാതിരിക്കുക. നിനക്ക്
ഞങ്ങളേക്കാൾ നന്നായി മരുഭൂമിയെ അറിയാം.
നിനക്കു ഞങ്ങളുടെ മാർഗ്ഗദർശകനാകാം. 32നീ
ഞങ്ങളോടൊത്തു വരികയാണെങ്കിൽ യഹോ
വ ഞങ്ങൾക്കു തരുന്ന എല്ലാ നന്മയുടെയും
പങ്ക് നീയുമായി പങ്കുവയ്ക്കാം.”

33അതിനാൽ ഹോബാബ് അത് അംഗീക
രിച്ചു. അവർ യഹോവയുടെ മലയിൽനിന്നുള്ള
യാത്രയാരംഭിക്കുകയും ചെയ്തു. പുരോഹിത
ന്മാർ യഹോവയുടെ കരാറിന്റെ പെട്ടകവുമെ
ടുത്ത് ജനങ്ങളുടെ മുമ്പേ നടന്നു. പാളയമടി
ക്കാൻ ഒരിടവും തേടി മൂന്നു ദിവസം അവർ
പെട്ടകവും ചുമന്നു നടന്നു. 34യഹോവയുടെ
മേഘം എന്നും അവർക്കുമേൽ ഉണ്ടായിരുന്നു.
എല്ലാ പ്രഭാതത്തിലും അവർ തങ്ങളുടെ പാള
യം വിട്ടുപോകുമ്പോൾ മേഘം അവരെ നയി
ച്ചുകൊണ്ട് അവിടെയുണ്ടായിരുന്നു.

35പാളയം നീക്കാൻ ജനങ്ങൾ വിശുദ്ധപെട്ട
കം എടുത്തപ്പോൾ മോശെ എപ്പോഴും പറഞ്ഞു,
“എഴുന്നേൽക്കൂ യഹോവേ! നിന്റെ ശത്രു
ക്കൾ ചിതറട്ടെ. നിന്നെ വെറുക്കുന്നവർ
നിന്നിൽ നിന്ന് ഓടിപ്പോകട്ടെ.”

36വിശുദ്ധപെട്ടകം അതിന്റെ സ്ഥാനത്തു
വച്ചപ്പോഴും മോശെ പറഞ്ഞു,
“മടങ്ങിവരൂ യഹോവേ, യിസ്രായേലിന്റെ
ജനലക്ഷങ്ങളിലേക്ക്.”

## ജനങ്ങൾ വീണ്ടും പരാതിപ്പെടുന്നു

11 ജനങ്ങൾ തങ്ങളുടെ പ്രശ്നങ്ങളെപ്പറ്റി
പരാതിപ്പെടാൻ തുടങ്ങി. യഹോവ അവ
രുടെ പരാതികൾ കേട്ടു. അതെല്ലാം കേട്ട
യഹോവയ്ക്കു കോപമുണ്ടായി. യഹോവയിൽ
നിന്നുള്ള അഗ്നി ജനങ്ങളിൽ ചിലരെ ദഹിപ്പി
ച്ചു. പാളയത്തിന്റെ അരികിലുള്ള ചില പ്രദേ
ശങ്ങളെയും അഗ്നി എരിച്ചുകളഞ്ഞു. 2അതി
നാൽ അവർ രക്ഷയ്ക്കായി മോശെയെ വിളിച്ചു
കരഞ്ഞു. മോശെ യഹോവയോടു പ്രാർത്ഥി
ക്കുകയും തീ കത്തുന്നത് അവസാനിക്കുകയും
ചെയ്തു. 3അതിനാൽ ആ സ്ഥലം തബേരാ
എന്ന് അറിയപ്പെട്ടു. യഹോവ തങ്ങളുടെ
പാളയം എരിച്ചുകളയാൻ തീ ഉപയോഗിച്ചതി
നാലാണ് അവർ ആ പേരിട്ടത്.

## എഴുപതു മൂപ്പന്മാർ

4യിസ്രായേൽജനതയോടൊത്തു ചേർന്ന
വിദേശികൾ ഭക്ഷിക്കാൻ മറ്റു സാധനങ്ങൾ
ചോദിക്കാൻ തുടങ്ങി. അതോടെ യിസ്രായേൽ
ജനത കരയുവാനും പരാതിപ്പെടുവാനും തുട
ങ്ങി. അവർ പറഞ്ഞു, “ഞങ്ങൾക്കു മാംസം
തിന്നണം! 5ഈജിപ്തിൽ ഞങ്ങൾ തിന്ന മത്സ്യ
ത്തെ ഞങ്ങൾ ഓർക്കുന്നു. ഞങ്ങൾക്കതിനു വില
കൊടുക്കേണ്ടിവന്നില്ല. കൂടാതെ വെള്ളരിക്ക,
മത്തങ്ങ, സവാള ഉള്ളി, വെളുത്തുള്ളി തുടങ്ങി
നല്ല പച്ചക്കറികളും. 6പക്ഷേ ഇപ്പോൾ ഞങ്ങ
ൾക്കു ഞങ്ങളുടെ ശക്തി നഷ്ടപ്പെട്ടു. ഈ മന്നാ
അല്ലാതെ ഞങ്ങൾക്കിപ്പോൾ തിന്നാനൊന്നു
മില്ല!” 7മന്നായ്ക്ക് കൊത്തമല്ലിയുടെ രൂപമായി
രുന്നു. ഒരു മരത്തിന്റെ കറപോലെയും അതു
കാണപ്പെട്ടു. 8ജനങ്ങൾ മന്നാ ശേഖരിച്ചു. അവ
രതു പാറകൊണ്ട് ഇടിച്ചു പൊടിച്ച് ഒരു കല
ത്തിലിട്ടു പാകപ്പെടുത്തി. അല്ലെങ്കിലവർ

അതിനെ മാവാക്കിമാറ്റി കട്ടികൂടിയ അപ്പമു
ണ്ടാക്കി. എണ്ണ ചേർത്തുണ്ടാക്കിയ മധുരമുള്ള
അപ്പത്തിൻെറ രുചിയായിരുന്നു അതിന്
.9ഓരോ രാത്രിയിലും നിലം മഞ്ഞിൻകണങ്ങൾ
വീണു നനയുമ്പോൾ മന്നായും നിലത്തു
വീഴും.

10മോശെ അവരുടെ പരാതി കേട്ടു. എല്ലാ
കുടുംബക്കാരും തങ്ങളുടെ കൂടാരത്തിനടുത്തി
രുന്ന് പരാതി പറയുന്നുണ്ടായിരുന്നു. യഹോവ
വളരെ കോപാകുലനാകുകയും അത് മോശെ
യെ കുഴക്കുകയും ചെയ്തു. 11മോശെ യഹോവ
യോടു ചോദിച്ചു, “യഹോവേ, അങ്ങെന്തി
നാണ് ഈ പ്രശ്നങ്ങളൊക്കെ എൻെറമേൽ ചുമ
ത്തുന്നത്? ഞാൻ അങ്ങയുടെ ദാസൻ. ഞാനെ
ന്തു തെറ്റാണു ചെയ്തത്? അങ്ങയെ കോപിഷ്ട
നാക്കാൻ ഞാനെന്തു ചെയ്തു? എന്തിനാണങ്ങ്
ഈ ജനങ്ങളുടെ ചുമതല എന്നെ ഏല്പിച്ചത്?
12ഞാനല്ല ഈ ജനങ്ങളുടെയൊക്കെ പിതാ
വെന്ന് അങ്ങയ്ക്കറിയാം. ഞാനല്ല അവർക്കു
ജന്മം നൽകിയതെന്നും അങ്ങയ്ക്കറിയാം.
പക്ഷേ ഒരു ആയ ശിശുവിനെ തൻെറ കൈക
ളിൽ പരിചരിക്കുമ്പോലെ ഞാനവരെ പരിപാ
ലിക്കണമത്രെ. എന്തിനാണെന്നെക്കൊണ്ട് ഇങ്ങ
നെയൊക്കെ ചെയ്യിക്കുന്നത്? അങ്ങു ഞങ്ങളുടെ
പിതാക്കന്മാർക്കു വാഗ്ദാനം ചെയ്ത ഭൂമിയി
ലേക്ക് ഇവരെ കൊണ്ടുപോകുവാൻ എന്നെയെ
ന്തിനു ചുമതലപ്പെടുത്തി? 13ഇവർക്കെല്ലാം
ആവശ്യമായത്ര മാംസം എൻെറ കൈയ്യിലില്ല!
അവരെന്നോട് പരാതിപ്പെട്ടുകൊണ്ടുമിരി
ക്കുന്നു! അവർ പറയുകയാണ്, ‘ഞങ്ങൾക്കു
തിന്നാൻ മാംസം തരിക!’ 14എനിക്ക് ഒറ്റയ്ക്ക്
ഇവരെ നോക്കാനാവില്ല. ഈ ഭാരം എനിക്കു
താങ്ങാനാവുന്നില്ല.

15ഇനിയും അവരുടെ പ്രശ്നങ്ങൾ എന്നെ
ഏല്പിക്കാനാണ് അങ്ങയുടെ ഭാവമെങ്കിൽ
എന്നെ ഇപ്പോൾത്തന്നെ വധിക്കൂ. എന്നെ
അങ്ങയുടെ ദാസനായി സ്വീകരിക്കുന്നുവെ
ങ്കിൽ എന്നെ ഇപ്പോൾത്തന്നെ വധിക്കൂ. എൻെറ
പ്രശ്നങ്ങളോടൊത്തു ഞാനും അവസാനി
ക്കട്ടെ!”

16യഹോവ മോശെയോടു പറഞ്ഞു, “യിസ്രാ
യേലിലെ എഴുപതു മൂപ്പന്മാരെ എൻെറയടു
ത്തേക്കു കൊണ്ടുവരൂ. അവർ ജനങ്ങൾക്കിട
യിലെ നേതാക്കളായിരിക്കണം. അവരെ സമ്മേ
ളനക്കൂടാരത്തിലേക്കു കൊണ്ടുവരിക. അവർ
അവിടെ നിന്നോടൊത്തു നിൽക്കട്ടെ. 17അ
പ്പോൾ ഞാൻ ഇറങ്ങിവന്ന് നിങ്ങളോടു സംസാ
രിക്കാം. ആത്മാവ് ഇപ്പോൾ നിൻെറ മേലുണ്ട്.
ആത്മാവിനെ ഞാൻ എടുത്ത് അവരുടെമേലും
പകരും. അപ്പോളവർ ഈ ജനങ്ങളുടെ കാര്യ
ത്തിൽ നിന്നെ സഹായിക്കും. അങ്ങനെ നീ
ഒറ്റയ്ക്ക് ഇവരുടെ ചുമതല ഏറ്റെടുക്കേണ്ട
ന്നാവും.

18“ജനങ്ങളോട് ഇങ്ങനെ പറയുക: നാള
ത്തേക്ക് സ്വയം തയ്യാറാവുക. നാളെ നിങ്ങൾക്കു
മാംസം തിന്നാം. നിങ്ങളുടെ നിലവിളി
യഹോവ കേട്ടു. നിങ്ങൾ പറഞ്ഞ വാക്കുകൾ
യഹോവ കേട്ടു, ‘ഞങ്ങൾക്കു ഇറച്ചി തിന്നണം!
ഈജിപ്തിലായിരുന്നു ഞങ്ങൾക്കു സുഖം!’
അതുകൊണ്ട് യഹോവയിപ്പോൾ നിങ്ങൾക്കു
മാംസം തരും. നിങ്ങളതു തിന്നും. 19ഒന്നോ രണ്ടോ
അഞ്ചോ പത്തോ ഇരുപതോ ദിവസത്തേക്കു
മാത്രമല്ല നിങ്ങളതു ഭക്ഷിക്കുക. 20എന്നാൽ ഒരു
മാസം മുഴുവൻ നിങ്ങൾ മാംസം ഭക്ഷിക്കും.
വെറുക്കുംവരെ നിങ്ങൾ അതു തിന്നണം. യഹോ
വയ്ക്കെതിരെ പരാതിപ്പെട്ടതിനാൽ നിങ്ങൾക്ക
ങ്ങനെ സംഭവിക്കണം. നിങ്ങൾക്കിടയിൽ വസി
ക്കുന്ന യഹോവയ്ക്കു നിങ്ങളുടെ ആവശ്യമറി
യാം. പക്ഷേ നിങ്ങൾ നിലവിളിക്കുകയും അവ
നോടു പരാതിപ്പെടുകയും ചെയ്തു! നിങ്ങൾ
പറഞ്ഞു, ‘ഞങ്ങളെന്തിനാണ് ഈജിപ്ത്
വിട്ടത്?’”

21മോശെ പറഞ്ഞു, “യഹോവേ, എന്നോ
ടൊപ്പം ആറുലക്ഷം പേർ നടക്കുന്നുണ്ട്. അങ്ങു
പറയുകയും ചെയ്യുന്നു, ‘അവർക്ക് ഒരു മാസ
ത്തേക്കു തിന്നാനുള്ള മാംസം ഞാൻ നൽകും!’
എന്ന്. 22എല്ലാ ആടുകളെയും കന്നുകാലിക
ളെയും ഞങ്ങൾ കൊന്നാൽപോലും ഇത്രയും
പേർക്ക് ഒരു മാസത്തേക്കു തിന്നാൻ തികയില്ല.
സമുദ്രത്തിലെ മുഴുവൻ മത്സ്യത്തെയും പിടി
ച്ചാലും അത് അവർക്കു തികയില്ല!”

23പക്ഷേ യഹോവ മോശെയോടു പറഞ്ഞു,
“യഹോവയുടെ ശക്തി പരിമിതമാണോ?
ഞാൻ പറയുന്നതൊക്കെ എനിക്കു പ്രവർത്തി
ക്കാനാകുമെന്ന് നിങ്ങൾക്കു കാണാം.”

24അതിനാൽ ജനങ്ങളോടു സംസാരിക്കാൻ
മോശെ പുറത്തേക്കു പോയി. യഹോവ പറ
ഞ്ഞത് മോശെ അവരോടു പറഞ്ഞു. മോശെ
എഴുപതു മൂപ്പന്മാരെ സംഘടിപ്പിച്ചു. കൂടാര
ത്തിനു ചുറ്റും നിൽക്കാൻ മോശെ അവരോടു
പറഞ്ഞു. 25അനന്തരം യഹോവ മേഘത്തിൽ
താഴേക്കിറങ്ങിവന്ന് മോശെയോടു സംസാരി
ച്ചു. ആത്മാവ് മോശെയുടെമേൽ ഉണ്ടായിരുന്നു.
യഹോവ അതേ ആത്മാവിനെ എഴുപതു മൂപ്പ
ന്മാരുടെമേലും പ്രവേശിപ്പിച്ചു. ആത്മാവ് അവ
രുടെമേൽ വന്നതിനുശേഷം അവർ പ്രവചി
ക്കാൻ ആരംഭിച്ചു. പക്ഷേ അവർക്ക് അപ്പോൾ
മാത്രമേ അങ്ങനെ ചെയ്യാൻ കഴിഞ്ഞുള്ളു.

26മൂപ്പന്മാരിൽ രണ്ടുപേർ, എൽദാദും മേദാദും
പാളയം വിട്ടുപോയില്ല. അവരുടെ പേര് മൂപ്പ
ന്മാരുടെ പട്ടികയിലുണ്ടായിരുന്നെങ്കിലും
അവർ പാളയത്തിൽ തങ്ങിയതേ ഉള്ളു.
എന്നാൽ ആത്മാവ് അവരിൽ പ്രവേശിക്കു
കയും അവർ പാളയത്തിൽ പ്രവചിക്കാനാ
രംഭിക്കുകയും ചെയ്തു. 27ഒരു ചെറുപ്പക്കാരൻ
മോശെയുടെയടുത്തേക്കോടിച്ചെന്നു പറഞ്ഞു,
“എൽദാദും മേദാദും പാളയത്തിൽ പ്രവചനം
നടത്തുന്നു.”

28ചെറുപ്പകാലം മുതലേ മോശെയുടെ സഹാ
യിയും നൂൻെറ പുത്രനുമായിരുന്ന യോശുവ
മോശെയോടു പറഞ്ഞു, “യജമാനനായ
മോശെ, അവരെ അങ്ങു തടയണം!”

29എന്നാൽ മോശെ മറുപടി പറഞ്ഞു,
“ഞാനിപ്പോൾ നേതാവല്ലെന്ന് ആളുകൾ ധരി
ക്കുമെന്നു നീ ഭയപ്പെടുന്നുവോ? യഹോവ
യുടെ എല്ലാ ജനങ്ങൾക്കും പ്രവാചകത്വമുണ്ടാ
കണമെന്നാണെൻെറ ആഗ്രഹം. യഹോവ
തൻെറ ആത്മാവിനെ അവരുടെയെല്ലാം മേൽ
പ്രവേശിപ്പിക്കണമെന്നാണ് എൻെറ ആഗ്രഹം!
”30അനന്തരം മോശെയും യിസ്രായേലിൻെറ
മൂപ്പന്മാരും പാളയത്തിലേക്കു മടങ്ങിപ്പോയി.

## കാടപ്പക്ഷികൾ വരുന്നു

31യഹോവ കടലിൽനിന്ന് ഒരു കൊടുങ്കാറ്റ
ടിപ്പിച്ചു. കാറ്റിൽ അനേകം കാടപ്പക്ഷികൾ
അങ്ങോട്ടു വന്നു. കാടപ്പക്ഷികൾ പാളയത്തിനു
ചുറ്റും പറന്നു. ഭൂമി മൂടത്തക്കവിധം കാടകളു
ണ്ടായിരുന്നു. അവ നിലത്തുനിന്ന് ഏകദേശം

മൂന്നടി കനത്തിൽ ഉണ്ടായിരുന്നു. ഒരാൾക്ക് ഒരു
ദിവസംകൊണ്ട് നടന്നെത്താവുന്നത്ര ദൂരത്തിൽ
എല്ലാ ദിശകളിലും കാടപ്പക്ഷികൾ വ്യാപിച്ചി
രുന്നു. 32ജനങ്ങൾ അത്യുത്സാഹത്തോടെ ആ
രാത്രിയും പകലും കാടപ്പക്ഷികളെ പിടിച്ചു.
പിറ്റേന്നും അവർ പക്ഷികളെ സംഭരിച്ചു! ഏറ്റ
വും കുറച്ചു ശേഖരിച്ചവനു പോലും അറുപതു
ബുഷൽ ലഭിച്ചു. എന്നിട്ടവർ കാടയിറച്ചി
പാളയത്തിനു ചുറ്റും വെയിലത്ത് ഉണങ്ങാ
നിട്ടു.

33ജനങ്ങൾ ഇറച്ചി തിന്നാൻ തുടങ്ങിയപ്പോൾ
യഹോവ വളരെ കോപിച്ചു. ഇറച്ചി അവ
രുടെ വായിൽ തങ്ങി നിൽക്കവേ, അവർക്കതു
തിന്നു തീർക്കാൻ കഴിയാതിരിക്കുമ്പോൾ,
ദൈവം അവരിലേക്കു മഹാരോഗം കടത്തി
വിട്ടു. അനേകം പേർ മരിക്കുകയും അവരെ
യൊക്കെ അവിടെ സംസ്കരിക്കുകയും ചെ
യ്തു. 34അതിനാൽ ജനങ്ങൾ ആ സ്ഥലത്തിന്
കിബ്രോത്ത്-ഹത്താവ എന്നു പേരിട്ടു. മാംസ
ത്തോട് അത്യാർത്തി പിടിച്ചവരെ സംസ്കരിച്ച
സ്ഥലമായതിനാലാണ് അവർ ആ സ്ഥലത്തിന്
ആ പേരിട്ടത്.

35കിബ്രോത്ത്-ഹത്താവയിൽനിന്നും യാത്ര
തിരിച്ച അവർ ഹസേരോത്തിൽ എത്തി
അവിടെ താമസിച്ചു.

## മിര്യാമും അഹരോനും മോശെയെ പഴിക്കുന്നു

12 മിര്യാമും അഹരോനും മോശെയ്ക്കെ
തിരെ സംസാരിക്കുവാൻ തുടങ്ങി. മോശെ
ഒരു എത്യോപ്യക്കാരിയെ വിവാഹം കഴിച്ചതി
നാലാണ് അവർ അവനെ വിമർശിച്ചത്.
മോശെ എത്യോപ്യക്കാരിയെ വിവാഹം കഴിക്കു
ന്നത് ശരിയല്ല എന്നായിരുന്നു അവർ ധരിച്ചി
രുന്നത്. 2അവർ സ്വയം പറഞ്ഞു, "യഹോവ
മോശെയിലൂടെ ജനങ്ങളോടു സംസാരിച്ചു.
പക്ഷേ അതു മോശെ മുഖാന്തരം മാത്രമല്ല.
യഹോവ നമ്മളിലൂടെയും സംസാരിച്ചു!"

യഹോവ ഇതു കേട്ടു. 3(മോശെ വളരെ
സൗമ്യനായ ഒരാളായിരുന്നു. അയാൾ ഒരിക്കലും
ആത്മപ്രശംസ നടത്തുകയോ പൊങ്ങച്ചം പറ
യുകയോ ചെയ്തിട്ടില്ല. ഭൂമിയിലുള്ള എല്ലാ
മനുഷ്യരിലുംവച്ച് സൗമ്യനായിരുന്നു അയാൾ.)
4അതിനാൽ യഹോവ പെട്ടെന്നു വന്ന് മോശെ
യോടും അഹരോനോടും മിര്യാമിനോടും
സംസാരിച്ചു. യഹോവ പറഞ്ഞു, "നിങ്ങൾ
മൂവരും ഇപ്പോൾത്തന്നെ സമ്മേളനക്കൂടാരത്തി
ലേക്കു വരിക!"

അതിനാൽ മോശെയും അഹരോനും മിര്യാമും
കൂടാരത്തിലേക്കു പോയി. 5യഹോവ ഉയരമുള്ള
മേഘത്തിൽ ഇറങ്ങിവരികയും കൂടാരത്തിന്റെ
കവാടത്തിൽ നിൽക്കുകയും ചെയ്തു.
യഹോവ വിളിച്ചു, "അഹരോനേ, മിര്യാമേ!"
അഹരോനും മിര്യാമും യഹോവയുടെയടു
ത്തേക്കു ചെന്നു. 6ദൈവം പറഞ്ഞു, "ഞാൻ
പറയുന്നതു ശ്രദ്ധിക്കുക! നിങ്ങൾക്കു പ്രവാചക
ന്മാരുണ്ടാകാം. യഹോവയായ ഞാൻ സ്വയം
അവർക്കു ദർശനങ്ങളിൽ പ്രത്യക്ഷനാകും. അവ
രോടു ഞാൻ സ്വപ്നത്തിൽ സംസാരിക്കും.
7എന്നാൽ മോശെ അങ്ങനെയല്ല. മോശെ
എന്റെ വിശ്വസ്തസേവകനാണ്- അവനെ
ഞാൻ എന്റെ ഭവനം മുഴുവൻ ആശ്രയിച്ചേല്പി
ച്ചിരിക്കുന്നു! 8അവനോടു ഞാൻ മുഖാമുഖ
മാണ് സംസാരിക്കാറ്. ഗൂഢാർത്ഥമുള്ള കഥ
കളിലൂടെയല്ല ഞാനവനോടു സംസാരിക്കാറ്-
അവനെ അറിയിക്കാനാഗ്രഹിക്കുന്ന കാര്യങ്ങൾ
ഞാൻ നേരിട്ട് വ്യക്തമായി കാണിച്ചു കൊടു
ക്കും. യഹോവയുടെ പ്രതിരൂപത്തെ മോശെ
യ്ക്കു കാണാനുമാകും. പിന്നെ നിങ്ങൾക്കെ
ങ്ങനെ എന്റെ വിശ്വസ്ത ദാസനായ മോശെ
യ്ക്കെതിരെ സംസാരിക്കാൻ കഴിഞ്ഞു?"

9യഹോവ അവരോട് വളരെ കോപിച്ചി
രുന്നു. യഹോവ അവരെ വിട്ടുപോയി. 10മേഘം
കൂടാരത്തിൽ നിന്നുയർന്നു. അഹരോൻ തിരി
ഞ്ഞു മിര്യാമിനെ നോക്കി. അവളുടെ തൊലി
മഞ്ഞുപോലെ വെളുത്തിരുന്നു- ഭീകരമായ
കുഷ്ഠം അവൾക്കു പിടിച്ചിരുന്നു!

11അപ്പോൾ അഹരോൻ മോശെയോടു
പറഞ്ഞു, "പ്രഭോ, ദയവായി ഞങ്ങളുടെ മൂഢ
പാപം പൊറുത്താലും. 12ജനിച്ചയുടൻ കുട്ടി
മരിക്കുമ്പോലെ അവൾക്ക് അവളുടെ ത്വക്ക്
നഷ്ടമാക്കരുതേ." (ചിലപ്പോൾ ഒരു കുട്ടി ജനി
ക്കുമ്പോൾത്തന്നെ അളിഞ്ഞ ശരീരവുമായി
പിറക്കാറുണ്ട്.)

13അതിനാൽ മോശെ യഹോവയോടു പ്രാർ
ത്ഥിച്ചു, "ദൈവമേ, ദയവായി അവളെ സുഖ
പ്പെടുത്തൂ!"

14യഹോവ മോശെയോടു പറഞ്ഞു, "അവ
ളുടെ അപ്പൻ അവളുടെ മുഖത്ത് തുപ്പിയാൽ
അവൾ ഏഴു ദിവസത്തേക്കു ലജ്ജിച്ചിരിക്കുമാ
യിരുന്നു. അതിനാൽ അവളെ ഏഴു ദിവസ
ത്തേക്കു പാളയത്തിനു പുറത്തു പാർപ്പിക്കുക.
ആ സമയത്തിനു ശേഷം അവൾ സുഖപ്പെടും.
അപ്പോൾ അവൾക്കു പാളയത്തിലേക്കു മടങ്ങി
വരാം."

15അതിനാൽ അവർ മിര്യാമിനെ ഏഴു ദിവസ
ത്തേക്കു പാളയത്തിനു പുറത്താക്കി. അവളെ
അകത്തേക്കു തിരിച്ചുകൊണ്ടുവരുംവരെ ജന
ങ്ങൾ അവിടുന്നു നീങ്ങിയില്ല. 16അതിനുശേഷം
അവർ ഹസേരോത്തിൽനിന്നും പാരാൻമരുഭൂമി
യിലേക്കു യാത്ര തിരിച്ചു. ആ മരുഭൂമിയിൽ
അവർ താമസിച്ചു.

## കനാനിലേക്കു ചാരന്മാർ പോകുന്നു

13 യഹോവ മോശെയോടു പറഞ്ഞു,
2"കനാൻദേശം പരിശോധിക്കാൻ ഏതാ
നും പേരെ അങ്ങോട്ടയയ്ക്കുക. യിസ്രായേൽ
ജനതയ്ക്ക് ഞാൻ നൽകുന്ന ദേശം അതാണ്.
പന്ത്രണ്ടു വംശങ്ങളുടെയും ഓരോ നേതാക്കളെ
വീതം വേണം അയയ്ക്കാൻ."

3അതിനാൽ മോശെ യഹോവയുടെ കല്പന
അനുസരിച്ചു. പാരാൻമരുഭൂമിയിൽ താമസിക്ക
വേ മോശെ യിസ്രായേല്യരുടെ ഈ നേതാക്കളെ
പറഞ്ഞയച്ചു. 4ആ നേതാക്കൾ ഇവരൊക്കെയാ
യിരുന്നു:

രൂബേന്റെ ഗോത്രത്തിൽനിന്ന് സക്കൂറിന്റെ
പുത്രൻ ശമ്മൂവ;
5 ശിമെയോന്റെ ഗോത്രത്തിൽനിന്ന് ഹോരി
യുടെ പുത്രൻ ശാഫാത്ത്;
6 യെഹൂദയുടെ ഗോത്രത്തിൽനിന്ന് യെഫുന്ന
യുടെ പുത്രൻ കാലേബ്;
7 യിസ്സാഖാരിന്റെ ഗോത്രത്തിൽനിന്ന്
യോസേഫിന്റെ പുത്രൻ ഈഗാൽ;
8 എഫ്രയീമിന്റെ ഗോത്രത്തിൽനിന്ന് നൂന്റെ
പുത്രൻ ഹോശേയ;
9 ബെന്യാമീന്റെ ഗോത്രത്തിൽനിന്ന് രാഫൂ
വിന്റെ പുത്രൻ പൽതി;
10 സെബൂലൂന്റെ ഗോത്രത്തിൽനിന്ന് സോദി
യുടെ പുത്രനായ ഗദ്ദീയേൽ;

11 യോസേഫിന്റെ (മനശ്ശെ) ഗോത്രത്തിൽ
നിന്ന് സൂസിയുടെ പുത്രൻ ഗദ്ദി;
12 ദാന്റെ ഗോത്രത്തിൽനിന്ന് ഗെമല്ലിയുടെ
പുത്രൻ അമ്മീയേൽ;
13 ആശേരിന്റെ ഗോത്രത്തിൽനിന്ന് മീഖായേ
ലിന്റെ പുത്രൻ സെഥൂർ;
14 നഫ്താലിയുടെ ഗോത്രത്തിൽനിന്ന് വൊ
പ്സിയുടെ പുത്രൻ നഹ്ബി;
15 ഗാദിന്റെ ഗോത്രത്തിൽനിന്ന് മാഖിയുടെ
പുത്രൻ ഗയൂവേൽ.

16കനാൻദേശം നോക്കി പഠിക്കാൻ മോശെ
നിയോഗിച്ചത് ഇവരെയായിരുന്നു. (നൂന്റെ
പുത്രനായ ഹോശേയയെ മോശെ മറ്റൊരു
പേരായിരുന്നു വിളിച്ചിരുന്നത്. മോശെ അവ
നെ യോശുവ എന്നു വിളിച്ചു.) 17അവരെ
കനാൻദേശം പരിശോധിക്കാൻ അയയ്ക്കവേ
മോശെ അവരോടു പറഞ്ഞു, “നെഗെവുദേശ
ത്തുകൂടി വേണം നിങ്ങൾ മലമ്പ്രദേശത്തേക്കു
പോകാൻ. 18അവിടെ ഭൂമി എങ്ങനെയുണ്ടെന്നു
നോക്കുക. അവിടെ വസിക്കുന്ന ജനങ്ങളെപ്പറ്റി
യും പഠിക്കുക. അവർ ശക്തരാണോ അതോ
ദുർബ്ബലരാണോ എന്നും അറിയുക. അവർ കുറ
ച്ചുപേരേ ഉള്ളോ അതോ അനേകംപേരുണ്ടോ
എന്നും അറിയുക. 19അവരുടെ വാസഭൂമിയെ
പ്പറ്റി പഠിക്കുക. അത് നല്ലതോ ചീത്തയോ
എന്നറിയുക. ഏതുതരം പട്ടണങ്ങളിലാണ്
അവരുടെ വാസം? പട്ടണങ്ങൾക്കു സംരക്ഷണ
ഭിത്തിയുണ്ടോ? അവയ്ക്കു ശക്തമായ പ്രതിരോ
ധമുണ്ടോ? 20ദേശത്തെപ്പറ്റി ഇനിയും വളരെ
കാര്യങ്ങൾ അറിയുക. മണ്ണ് കൃഷിക്കനുയോജ്യ
മാണോ തരിശാണോ എന്നറിയണം. ഭൂമിയിൽ
മരങ്ങളുണ്ടോ? മടങ്ങിവരുമ്പോൾ അവിടത്തെ
കുറെപഴങ്ങൾകൂടി കൊണ്ടുവരിക.” (മുന്തിരി
യുടെ ആദ്യവിളവെടുപ്പു കാലത്തായിരുന്നു
അത്.)

21അതിനാൽ അവർ ആ രാജ്യം പരിശോധി
ക്കാനായി പുറപ്പെട്ടു. സീൻമരുഭൂമി മുതൽ
രഹോബ്, ലേബോ ഹമാത്ത് എന്നീ പ്രദേശ
ങ്ങൾ വരെ അവർ പരിശോധിച്ചു. 22നെഗെവു
പ്രദേശത്തു കൂടി ആ രാജ്യത്തു പ്രവേശിച്ച
അവർ ഹെബ്രോനിലേക്കു പോയി. (ഈജി
പ്തിലെ സോവാർപട്ടണത്തിനും ഏഴു വർഷം
മുമ്പു നിർമ്മിച്ചതാണ് ഹെബ്രോൻപട്ടണം.)
അഹീമാനും ശേശായിയും തൽമായിയും അവി
ടെയായിരുന്നു താമസിച്ചിരുന്നത്. അനാക്കി
ന്റെ പിൻഗാമികളായിരുന്നു അവർ. 23അന
ന്തരം അവർ എസ്ക്കോൽതാഴ്വരയിലേക്കു
പോയി. അവിടെയവർ മുന്തിരിച്ചെടിയുടെ
ശാഖ മുറിച്ചു. ആ ശാഖയിൽ ഒരു മുന്തിരിക്കുല
യുണ്ടായിരുന്നു. ആ ശാഖ അവർ ഒരു തൂണി
ന്മേൽ വച്ചു. രണ്ടുപേർ അതു ചുമന്നു. കൂടാതെ
ഏതാനും മാതളപ്പഴവും അത്തിപ്പഴവും അവർ
ശേഖരിച്ചിരുന്നു. 24യിസ്രായേലുകാർ മുന്തിരി
ക്കുല പറിച്ച സ്ഥലമായതിനാൽ അവിടം എസ്
ക്കോൽതാഴ്വര എന്നു വിളിക്കപ്പെട്ടു.

25അവർ നാല്പതു ദിവസം ആ രാജ്യം പരിശോ
ധിച്ചു. അനന്തരം അവർ പാളയത്തിലേക്കു
മടങ്ങി. 26പാരാൻമരുഭൂമിയിലെ കാദേശ് എന്ന
സ്ഥലത്തായിരുന്നു യിസ്രായേലുകാർ പാളയ
മടിച്ചിരുന്നത്. അവർ മോശെയുടെയും അഹ
രോന്റെയും മറ്റ് യിസ്രായേൽജനതയുടെയും
അടുത്തേക്കു ചെന്നു. ആ നാട്ടിൽനിന്നും അവർ
ശേഖരിച്ച പഴങ്ങൾ അവർക്കു കാണിച്ചു കൊ
ടുത്തു. 27അവർ മോശെയോടു പറഞ്ഞു, “അങ്ങ്
അയച്ച ദേശത്തു ഞങ്ങൾ പോയി. അനേകം
നന്മകൾ നിറഞ്ഞൊരു* സ്ഥലമാണത്! അവിടെ
വളരുന്ന പഴങ്ങളിൽ ചിലത് ഇതാ. 28പക്ഷേ
അവിടെ ജീവിക്കുന്നവർ വളരെ കരുത്തരാണ്.
നഗരങ്ങൾ വളരെ വലുതാണ്. ശക്തമായ പ്രതി
രോധവും അവയ്ക്കുണ്ട്. ഞങ്ങൾ അവിടെ
ഏതാനും അനാക്യരെപോലും കണ്ടു. 29നെഗെ
വിലാണ് അമാലേക്യരുടെ വാസം. ഹിത്യർ,
യെബൂസ്യർ, അമോര്യർ എന്നിവർ ആ മലമ്പ്ര
ദേശത്തു താമസിക്കുന്നുണ്ട്. കനാന്യർ സമുദ്ര
തീരത്തും യോർദ്ദാൻനദീതീരത്തുമായാണ് താമ
സിക്കുന്നത്.”

30മോശെയുടെ അടുത്തിരുന്നവരോട് ശാന്ത
രാകുവാൻ കാലേബു പറഞ്ഞു. അനന്തരം
കാലേബു പറഞ്ഞു, “നമുക്ക് കയറിച്ചെന്ന് ആ
ദേശം നമ്മുടേതാക്കാം. അനായാസം നമുക്കത്
സ്വന്തമാക്കാം.”

31പക്ഷേ അവനോടൊപ്പം പോയിരുന്നവർ
പറഞ്ഞു, “നമുക്കവരോട് യുദ്ധം ചെയ്യാൻ കഴി
യില്ല! അവർ നമ്മേക്കാൾ ശക്തരാണ്.” 32ആ
ദേശത്തിലെ ജനങ്ങളെ നേരിടാൻ തക്ക കരുത്ത്
തങ്ങൾക്കില്ലെന്ന് അവർ യിസ്രായേൽജനത
യോടു പറഞ്ഞു. അവർ പറഞ്ഞു, “ഞങ്ങൾ
കണ്ട ദേശം ശക്തന്മാരായ ജനങ്ങളുള്ളതാണ്.
അങ്ങോട്ടു ചെല്ലുന്ന ആരെയും തോല്പിക്കാനും
മാത്രം കരുത്തരാണവർ. 33ഭീമാകാരമായ നെഫി
ലീമുകളെ ഞങ്ങളവിടെ കണ്ടു! (നെഫിലീമുക
ളിൽനിന്നാണ് അനാക്യരുണ്ടായത്.) അവർ
ഞങ്ങളെ ചെറിയ പുൽച്ചാടികളെയെന്ന
പോലെയാണു നോക്കിയത്. അതെ, അവർക്കു
നമ്മൾ പുൽച്ചാടികൾ തന്നെ!”

## ജനങ്ങൾ വീണ്ടും പരാതിപ്പെടുന്നു

14 ആ രാത്രിയിൽ പാളയത്തിലുള്ള ജനങ്ങ
ളൊന്നാകെ ഉച്ചത്തിൽ നിലവിളിച്ചു.
2യിസ്രായേൽജനത മോശെയ്ക്കും അഹരോനു
മെതിരെ പിറുപിറുത്തു. എല്ലാവരും ചേർന്ന്
മോശെയെയും അഹരോനെയും സമീപിച്ചു
പറഞ്ഞു, “ഞങ്ങൾ ഈജിപ്തിലോ മരുഭൂമിയി
ലോവച്ച് മരിക്കേണ്ടതായിരുന്നു. ഈ പുതിയ
ദേശത്തുവച്ച് കൊല്ലപ്പെടുന്നതിലും നല്ലത്
അതായിരുന്നു. 3യുദ്ധത്തിൽ കൊല്ലപ്പെടാനാ
ണോ യഹോവ ഞങ്ങളെ ഈ പുതിയ ദേശ
ത്തേക്കു കൊണ്ടുവന്നത്? ശത്രു ഞങ്ങളെയൊ
ക്കെ കൊന്ന് ഞങ്ങളുടെ ഭാര്യമാരെയും പുത്ര
ന്മാരെയും എടുക്കും! ഞങ്ങൾക്ക് ഈജിപ്തി
ലേക്കു തന്നെ പോകുന്നതാണ് നല്ലത്.”

4അനന്തരം അവർ പരസ്പരം പറഞ്ഞു,
“നമുക്കു മറ്റൊരു നേതാവിനെ തെരഞ്ഞെടുത്ത്
ഈജിപ്തിലേക്കു മടങ്ങിയാലോ.”

5മോശെയും അഹരോനും അവിടെ വന്നവരു
ടെയൊക്കെ മുമ്പിൽ നിലത്തുവീണ് നമസ്ക
രിച്ചു. 6യോശുവയ്ക്കും കാലേബിനും വളരെ
ദു:ഖമുണ്ടായി. (യോശുവ നൂന്റെയും കാലേബ്
യെഫുന്നയുടെയും പുത്രന്മാരായിരുന്നു. അവ
രിരുവരും കനാൻദേശം പരിശോധിച്ചവരിൽ
പ്പെടും.) 7അവരിരുവരും അവിടെ കൂടിയിരുന്ന
യിസ്രായേൽജനതയോടായി പറഞ്ഞു,
“ഞങ്ങൾ കണ്ട ആ ദേശം വളരെ നല്ല സ്ഥല
മാണ്. 8അനേകം നന്മകൾ നിറഞ്ഞ ഒരു സ്ഥല
മാണത്. യഹോവ നമ്മിൽ സംപ്രീതനാ

---

**അനേകം...നിറഞ്ഞ** “പാലും തേനുമൊഴുകുന്ന” എന്നർത്ഥം.

ണെങ്കിൽ അവൻ നമ്മെ അങ്ങോട്ട് നയിക്കും.
യഹോവ ആ സ്ഥലം നമുക്കു തരികയും
ചെയ്യും! 9അതിനാൽ യഹോവയ്ക്കെതിരെ
തിരിയാതിരിക്കുക. അവിടുത്തെ ജനങ്ങളെ ഭയ
പ്പെടാതിരിക്കുക. നമുക്കവരെ പരാജയപ്പെ
ടുത്താം. അവർക്ക് യാതൊരുവിധ സംരക്ഷണ
വുമില്ല. ഒന്നും അവർക്കു സുരക്ഷിതത്വം നൽകു
ന്നുമില്ല. പക്ഷേ നമുക്ക് യഹോവയുണ്ട്. അതി
നാൽ ഭയപ്പെടാതിരിക്കുക!"

10എല്ലാവരും യോശുവയെയും കാലേബി
നെയും കല്ലെറിഞ്ഞു കൊല്ലുതിനെപ്പറ്റി
സംസാരിക്കുകയായിരുന്നു. പക്ഷേ യഹോവ
യുടെ തേജസ്സ് സമ്മേളനക്കൂടാരത്തിനു മുക
ളിൽ പ്രത്യക്ഷപ്പെടുകയും എല്ലാവർക്കും അത്
കാണാനാവുകയും ചെയ്തു. 11യഹോവ
മോശെയോടു സംസാരിച്ചു. അവൻ പറഞ്ഞു,
"ഇവർ എത്ര കാലമിങ്ങനെ എനിക്കെതിരായി
നിൽക്കും? അവർ എന്നിലുള്ള അവിശ്വാസം
പ്രകടിപ്പിച്ചു കഴിഞ്ഞു. എന്റെ ശക്തിയിൽ
അവർ വിശ്വസിക്കുന്നില്ലെന്നും തോന്നുന്നു.
അനേകം ശക്തമായ അടയാളങ്ങൾ ഞാനവരെ
കാണിച്ചതിനു ശേഷവും എന്നിൽ വിശ്വസിക്കു
വാൻ അവർ മടികാണിക്കുന്നു. അവർക്കിടയിൽ
ഞാൻ ഒരുപാട് മഹാകാര്യങ്ങൾ ചെയ്തു.
12അവരെയെല്ലാം ഞാനൊരു മഹാരോഗം
കൊണ്ട് വധിക്കും .അവരെ ഞാൻ നശിപ്പിക്കു
കയും നിന്നിലൂടെ മറ്റൊരു രാഷ്ട്രത്തെ ഞാനു
ണ്ടാക്കുകയും ചെയ്യും. നിന്റെ രാഷ്ട്രം ഇവരു
ടേതിനേക്കാൾ വലുതും ശക്തവുമായിരിക്കും."

13അനന്തരം മോശെ യഹോവയോടു പറ
ഞ്ഞു, "അങ്ങ് അങ്ങനെ ചെയ്താൽ ഈജിപ്തു
കാർ ഇക്കാര്യമറിയും! നിന്റെ ജനതയെ ഈജി
പ്തിൽനിന്നും മോചിപ്പിക്കാൻ നീ നിന്റെ
മഹാശക്തിയുപയോഗിച്ചുവെന്ന് അവർക്കറി
യാം. 14ഈജിപ്തുകാർ അത് കനാൻകാരോടു
പറയുകയും ചെയ്തു. നീയാണ് യഹോവയെ
ന്ന് അവർക്കിപ്പോൾത്തന്നെ അറിയാം. നീ
നിന്റെ ജനതയോടൊത്തുണ്ടെന്നും അവർക്കറി
യാം. ജനങ്ങൾ നിന്നെ കാണുന്നുവെന്നും അവർ
ക്കറിയാം. വിശുദ്ധമേഘത്തെപ്പറ്റി അവർക്കറി
യാം. പകൽസമയം ജനങ്ങളെ നയിക്കാൻ നീ
മേഘത്തെ ഉപയോഗിക്കുന്നത് അവർക്കറിയാം.
രാത്രിയിൽ അവരെ നയിക്കാൻ മേഘം അഗ്നി
യായി മാറുമെന്നു അവരറിയുന്നു. 15അതിനാൽ
അങ്ങ് ഈ ജനങ്ങളെ ഇപ്പോൾ വധിക്കരുത്.
അങ്ങ് അവരെ കൊന്നാൽ അങ്ങയുടെ ശക്തി
യെപ്പറ്റി കേട്ടിട്ടുള്ള എല്ലാ ജനതയും പറയും,
16'താൻ വാഗ്ദാനം ചെയ്ത ദേശത്തേക്ക് ഈ
ജനതയെ നയിക്കാൻ യഹോവയ്ക്കു കഴിഞ്ഞി
ല്ല. അതിനാൽ യഹോവ അവരെ മരുഭൂമിയിൽ
വച്ച് കൊന്നിരിക്കുന്നു.'

17"അതിനാൽ, പ്രഭോ, ഇപ്പോൾ അങ്ങയുടെ
ശക്തി കാണിക്കൂ! അങ്ങയ്ക്കു കഴിയുമെന്ന്
അങ്ങു പറഞ്ഞതുപോല അതു കാണിക്കൂ!
18അങ്ങു പറഞ്ഞു, 'യഹോവ മെല്ലയേ കോപി
ഷ്ഠനാകൂ. യഹോവ മഹത്തായ സ്നേഹം നിറ
ഞ്ഞവനാകുന്നു. കുറ്റവാളികളോടും നിയമലം
ഘനം നടത്തുന്നവരോടും യഹോവ എപ്പോഴും
ക്ഷമിക്കുകയും ചെയ്യുന്നു. പക്ഷേ യഹോവ
അവരെ ശിക്ഷിക്കും, അവരുടെ കുട്ടികളെയും
പേരക്കുട്ടികളെയും അവരുടെ കുട്ടികളെപ്പോ
ലും ആ തെറ്റുകൾക്ക് ശിക്ഷിക്കും!' 9ഇപ്പോൾ
അങ്ങയുടെ മഹത്തായ സ്നേഹം ഇവരോടു
കാണിക്കൂ. ഇവരുടെ പാപം പൊറുക്കൂ. ഇവർ
ഈജിപ്ത് വിട്ടതുമുതൽ ഇപ്പോൾ വരെ ഇവ
രോടു ക്ഷമിച്ചതുപോലെ ഇവരോടു ക്ഷമി
ച്ചാലും."

20യഹോവ മറുപടി പറഞ്ഞു,"ശരി, നീ ആവ
ശ്യപ്പെട്ടതു പോലെ ഞാനിവരോടു ക്ഷമിക്കാം.
പക്ഷേ, ഞാൻ നിന്നോടു സത്യം പറയട്ടെ.
ഞാൻ ജീവിക്കുന്നതുപോലെ നിശ്ചയമായും
എന്റെ ശക്തി ഭൂമിയിൽ മുഴുവൻ നിറയ്ക്കു
മ്പോലെ നിശ്ചയമായും ഞാനീ വാഗ്ദാനം
ചെയ്യുന്നു! 22ഈജിപ്തിൽനിന്നും ഞാൻ നയി
ച്ചവരാരും ഒരിക്കലും കനാൻദേശം കാണു
കയില്ല. എന്റെ തേജസ്സും ഈജിപ്തിൽ ഞാൻ
ചെയ്ത അത്ഭുതങ്ങളും കണ്ടവരാണ് അവർ.
മരുഭൂമിയിൽ ഞാൻ ചെയ്ത അത്ഭുതങ്ങളും
അവർ കാണുകയുണ്ടായി. പക്ഷേ അവരെന്നെ
അനുസരിക്കാതിരിക്കുകയും പത്തു തവണ
എന്നെ പരീക്ഷിക്കുകയും ചെയ്തു. 23അവരുടെ
പൂർവ്വികന്മാർക്ക് ഞാനൊരു വാഗ്ദാനം
നൽകി. അവർക്ക് ആ ഭൂമി നൽകുമെന്ന് ഞാൻ
വാഗ്ദാനം ചെയ്തു. പക്ഷേ എനിക്കെതിരെ
തിരിഞ്ഞ ആരും ആ ഭൂമിയിലേക്കു പ്രവേശിക്കു
കയില്ല! 24എന്നാൽ എന്റെ ഭൃത്യൻ കാലേബ്
വ്യത്യസ്തനായിരുന്നു. അവൻ പൂർണ്ണമായും
എന്നെ പിന്തുടരുന്നു. അതിനാൽ അവൻ ഇതി
നകം കണ്ടു കഴിഞ്ഞ ദേശത്തേക്ക് അവനു
പ്രവേശിക്കാം. അവന്റെ പിൻഗാമികൾ ദേശം
അവകാശമാക്കും. 25അമാലേക്യരും കനാന്യരു
മാണ് ആ താഴ്വരയിൽ വസിക്കുന്നത്. അതി
നാൽ നാളെത്തന്നെ നിങ്ങൾ ഈ സ്ഥലം
വിടുക. ചെങ്കടലിലേക്കുള്ള വഴിയിലെ മരുഭൂമി
യിലേക്കു മടങ്ങുക."

### യഹോവ ജനങ്ങളെ ശിക്ഷിക്കുന്നു

26യഹോവ മോശെയോടും അഹരോനോടും
പറഞ്ഞു, 27"ഈ ദുഷ്ടന്മാർ എത്ര കാലം ഇങ്ങ
നെ എന്നെ എതിർക്കും? അവരുടെ പരാതികളും
മുറുമുറുപ്പും ഞാൻ കേട്ടു. 28അതിനാൽ അവ
രോടു പറയുക, 'നിങ്ങൾ പരാതിപ്പെട്ട എല്ലാ
ക്കാര്യത്തിലും താൻ വേണ്ടതു ചെയ്യുമെന്ന്
യഹോവ പറയുന്നു എന്ന്. നിങ്ങൾക്കു ഇതു
സംഭവിക്കും: 29നിങ്ങൾ മരുഭൂമിയിൽവച്ച് മരി
ക്കും. ഇരുപതോ അതിലധികമോ പ്രായമുള്ള
വരും എന്റെ ജനതയായി എണ്ണപ്പെട്ടവരുമായ
എല്ലാവരും മരിക്കും. നിങ്ങൾ യഹോവയായ
എനിക്കെതിരെ പരാതിപ്പെട്ടു, 30അതിനാൽ
നിങ്ങളിലാരും ഞാൻ വാഗ്ദാനം ചെയ്ത ഭൂമി
യിലേക്കു പ്രവേശിക്കുകയോ അവിടെ വസി
ക്കുകയോ ചെയ്യില്ല. യെഫുന്നയുടെ പുത്ര
നായ കാലേബും നൂന്റെ പുത്രൻ യോശുവയും
ആ ദേശത്തു പ്രവേശിക്കും. 31നിങ്ങളുടെ ശത്രു
ക്കൾ നിങ്ങളുടെ കുട്ടികളെ തട്ടിക്കൊണ്ടു
പോകുമോ എന്നു നിങ്ങൾ ഭയക്കുകയും പരാ
തിപ്പെടുകയും ചെയ്തു. പക്ഷേ ഞാൻ നിങ്ങ
ളോടു പറയുന്നു, ആ കുട്ടികളെ ഞാൻ നിങ്ങ
ളുടെ ദേശത്തേക്കു തിരിച്ചു കൊണ്ടുവരും.
നിങ്ങൾ സ്വീകരിക്കാൻ വിസമ്മതിച്ച സാധന
ങ്ങൾ അവർ അനുഭവിക്കും. 32നിങ്ങളാകട്ടെ ഈ
മരുഭൂമിയിൽ മരിക്കുകയും ചെയ്യും.

33"നിങ്ങളുടെ കുട്ടികൾ മരുഭൂമിയിൽ നാല്പതു
വർഷം ഇടയന്മാരായിരിക്കും. നിങ്ങൾ എന്നോ
ടു വിശ്വസ്തരല്ലായിരുന്നതിനാൽ അവർ ദുരി
തമനുഭവിക്കും .നിങ്ങളെല്ലാവരും മരുഭൂമിയിൽ
മരിക്കുംവരെ അവർക്ക് സഹിക്കേണ്ടിവരും.
34നാല്പതു വർഷത്തേക്ക് നിങ്ങൾ നിങ്ങളുടെ

പാപങ്ങൾക്ക് ദുരിതമനുഭവിക്കും. ദേശത്തു പര്യ
വേഷണം നടത്തിയ നാല്പതു ദിവസങ്ങളിൽ
ദിവസത്തിന് ഒരു വർഷം വീതം ആയിരിക്കും
അത്. എന്റെ എതിർപ്പ് എത്രമാത്രം ഭീകരമെന്ന്
നിങ്ങൾ അറിയും.
35“യഹോവയായ ഞാൻ സംസാരിച്ചു. ഇതെ
ല്ലാം ഞാൻ ഈ ദുഷ്ടജനങ്ങളോടു ചെയ്യു
മെന്ന് സത്യം ചെയ്യുന്നു. ഇവരൊന്നിച്ച് എനി
ക്കെതിരെ തിരിഞ്ഞു. അതിനാൽ അവരെല്ലാം
ഈ മരുഭൂമിയിൽവച്ച് മരിക്കും.”
36ദേശപരിശോധനയ്ക്ക് മോശെ അയച്ച
ചിലരാണ് മടങ്ങിവന്ന് യിസ്രായേൽജനത
യ്ക്കിടയിൽ പിറുപിറുപ്പു പരത്തിയത്. ആ
ദേശത്തേക്കു പ്രവേശിക്കാൻ തങ്ങൾ ശക്തരല്ലെ
ന്നാണവർ പറഞ്ഞത്. 37യിസ്രായേൽജനത
യ്ക്കിടയിൽ കുഴപ്പങ്ങൾ പരത്തിയതും അവരാ
ണ്. അതിനാൽ യഹോവ മഹാരോഗം വരുത്തി
അവരെ വധിച്ചു. 38എന്നാൽ നൂന്റെ പുത്രൻ
യോശുവയും യെഫുന്നയുടെ പുത്രൻ കാലേ
ബും ദേശപരിശോധനയ്ക്ക് മോശെ അയച്ചവ
രിൽപ്പെട്ടിരുന്നു. അവരെ രണ്ടുപേരെയും
യഹോവ രക്ഷിച്ചു. അവർക്കു രോഗമുണ്ടാവുക
യോ മറ്റു പത്തുപേർക്കു പിടിപെട്ട രോഗം
പകർന്ന് അവർ മരിക്കാനോ ഇടയായില്ല.

## കനാനിലേക്കു പോകാൻ ജനങ്ങൾ ശ്രമിക്കുന്നു

39മോശെ ഇക്കാര്യങ്ങളെല്ലാം യിസ്രായേൽ
ജനതയോടു പറഞ്ഞു. ജനങ്ങൾക്കു വളരെയ
ധികം ദു:ഖമുണ്ടായി. 4പിറ്റേന്ന് അതിരാവിലെ
ജനങ്ങൾ മലമ്പ്രദേശത്തേക്ക് കയറിത്തുടങ്ങി.
അവർ പറഞ്ഞു, “ഞങ്ങൾ പാപം ചെയ്തു,
യഹോവയെ ആശ്രയിക്കാത്തതിൽ ഞങ്ങൾ
വളരെ ഖേദിക്കുന്നു. യഹോവ വാഗ്ദാനം
ചെയ്ത ആ ദേശത്തേക്കു പോകാൻ ഞങ്ങളാഗ്ര
ഹിക്കുന്നു.”
41എന്നാൽ മോശെ പറഞ്ഞു, “നിങ്ങളെ
ന്താണ് യഹോവയുടെ കല്പനകൾ അനുസരി
ക്കാത്തത്? നിങ്ങൾ വിജയിക്കില്ല! 2ആ ദേശ
ത്തേക്കു പോകരുത്. യഹോവ നിങ്ങളോടൊ
ത്തില്ലാത്തതിനാൽ ശത്രുക്കൾ നിങ്ങളെ തോല്പി
ക്കും. 43അമാലേക്യരും കനാന്യരും അവിടെ
നിങ്ങൾക്കെതിരെ യുദ്ധം ചെയ്യും. നിങ്ങൾ
യഹോവയിൽനിന്നും വളരെ അകന്നു കഴി
ഞ്ഞു. അതിനാൽ നിങ്ങൾ അവരെ നേരിടു
മ്പോൾ അവൻ നിങ്ങളോടൊത്തുണ്ടായിരി
ക്കില്ല. യുദ്ധത്തിൽ നിങ്ങളെല്ലാം വധിക്കപ്പെടു
കയും ചെയ്യും.” 44പക്ഷേ ജനങ്ങൾ മോശെയെ
വിശ്വസിച്ചില്ല. അവർ മലമുകളിലേക്കു കയറി.
എന്നാൽ മോശെയും യഹോവയുടെ കരാ
റിന്റെപെട്ടകവും അവരോടൊപ്പം ഉണ്ടായിരു
ന്നില്ല. 45മലമുകളിൽ വസിക്കുന്ന അമാലേ
ക്യരും കനാന്യരും ഇറങ്ങിവന്ന് യിസ്രായേൽ
ജനതയെ ആക്രമിച്ചു. അമാലേക്യരും കനാ
ന്യരും അനായാസം അവരെ തോല്പിക്കുകയും
ഹോർമ്മാവരെ അവരെ ഓടിക്കുകയും
ചെയ്തു.

## ബലിയുടെ ചട്ടങ്ങൾ

15 യഹോവ മോശെയോടു പറഞ്ഞു,
2“യിസ്രായേൽജനതയോട് ഇങ്ങനെ പറ
യുക: നിങ്ങൾക്കു ഞാൻ നിങ്ങളുടെ ഭവനമായി
ഒരു ദേശം തരുന്നു. ആ ദേശത്തു പ്രവേശിക്കു
മ്പോൾ 3നിങ്ങൾ അഗ്നിയിലൂടെ യഹോവ
യ്ക്കു വിശുദ്ധവഴിപാട് നൽകണം. അതിന്റെ
ഗന്ധം യഹോവയെ സന്തുഷ്ടനാക്കും. ഹോമ
യാഗം, ബലികൾ, വിശേഷവാഗ്ദാനങ്ങൾ,
സമാധാനബലികൾ അഥവാ വിശുദ്ധദിനങ്ങ
ൾക്ക് പശുക്കൾ, ചെമ്മരിയാടുകൾ, കോലാടു
കൾ എന്നിവയെ ഉപയോഗിക്കുക.
4“ഒരുവൻ തന്റെ വഴിപാട് കൊണ്ടുവരു
മ്പോൾ അവൻ യഹോവയ്ക്കു ഒരു ധാന്യബലി
കൂടി നൽകണം. ഇടങ്ങഴി നേർത്തമാവ് കാൽ
ഹീൻ എണ്ണയും ചേർത്തുവേണം ധാന്യബലി
അർപ്പിക്കാൻ. 5ഓരോ തവണയും ഒരു കുഞ്ഞാ
ടിനെ ഹോമയാഗമായോ ബലിയായോ നൽകു
മ്പോൾ കാൽഹീൻ വീഞ്ഞു വീതം പാനീയ
യാഗമായും അർപ്പിക്കണം.
6“ഒരാണാടിനെ നിങ്ങൾ സമർപ്പിക്കുമ്പോൾ
ഒരു ധാന്യബലി കൂടി തയ്യാറാക്കണം. അത്
രണ്ടിടങ്ങഴി നേർത്തമാവിനോട് ഒന്നേകാൽ
ഹീൻ ഒലിവെണ്ണ ചേർത്തതായിരിക്കണം.
7ഒന്നേകാൽ ഹീൻ വീഞ്ഞ് പാനീയയാഗമായും
ഒരുക്കണം. അതിന്റെ ഗന്ധം യഹോവയെ
സന്തുഷ്ടനാക്കും.
8“നിങ്ങൾ ഒരു കാളക്കുട്ടിയെ ഹോമയാഗ
മായോ ബലിയായോ സമാധാനബലിയായോ
യഹോവയ്ക്കുള്ള വാഗ്ദാനമായി സൂക്ഷി
ക്കാനോ ഒരുക്കുമ്പോൾ 9കാളയോടൊപ്പം ധാന്യ
ബലിയും നിങ്ങൾ നൽകണം. ആ ധാന്യബലി
മൂന്നിടങ്ങഴി നേർത്തമാവ് രണ്ടുഹീൻ ഒലി
വെണ്ണ ചേർത്തതായിരിക്കണം. 10രണ്ടു ഹീൻ
വീഞ്ഞ് പാനീയയാഗമായും കൊണ്ടുവരണം.
അത് അഗ്നിയിലൂടെയുള്ള ഒരു വഴിപാടായി
രിക്കണം. അതിന്റെ ഗന്ധം യഹോവയെ
സന്തുഷ്ടനാക്കും. 11യഹോവയ്ക്കു നിങ്ങൾ
നൽകുന്ന ഓരോ കാളയോ ആണാടോ കുഞ്ഞാ
ടോ കോലാട്ടിൻകുട്ടിയോ ഇങ്ങനെ വേണം
സമർപ്പിക്കപ്പെടാൻ. 12നിങ്ങൾ നൽകുന്ന
ഓരോ മൃഗത്തിന്റെ കാര്യത്തിലും ഇങ്ങനെ
ചെയ്യുക.
13“യഹോവയെ പ്രീതിപ്പെടുത്തുവാൻ ഓരോ
യിസ്രായേൽപൗരനും അഗ്നിയിലൂടെ നൽ
കുന്ന ബലി ഇങ്ങനെയായിരിക്കണം. 14വിദേശി
കൾ നിങ്ങൾക്കിടയിൽ വസിക്കുന്നുണ്ടാകണം.
യഹോവയെ പ്രീതിപ്പെടുത്തുവാൻ അവർ
അഗ്നിയിലൂടെ വഴിപാടുകൾ നൽകുമ്പോൾ
അവരത് നിങ്ങൾ ചെയ്യുന്ന അതേരീതിയിൽ
വേണം ചെയ്യുവാൻ. 15യിസ്രായേൽജനത
യ്ക്കും നിങ്ങൾക്കിടയിൽ വസിക്കുന്ന വിദേശി
കൾക്കും ഒരേ ചട്ടങ്ങളാണ്. ഇതു നിത്യനിയമ
മാണ്. യഹോവയ്ക്കു മുമ്പിൽ നിങ്ങളും നിങ്ങ
ളോടൊത്തു വസിക്കുന്നവരും ഒരുപോലെയാ
ണ്. 16ഇതിനർത്ഥം നിങ്ങൾ ഒരേ നിയമങ്ങളും
ഒരേ ചട്ടങ്ങളും പിന്തുടരണമെന്നാണ്. ആ നിയ
മങ്ങൾ നിങ്ങൾക്കും നിങ്ങൾക്കിടയിൽ വസി
ക്കുന്ന വിദേശികൾക്കും വേണ്ടിയുള്ളതാണ്.”
17യഹോവ മോശെയോടു പറഞ്ഞു, 18“യി
സ്രായേൽജനതയോട് ഇങ്ങനെ പറയുക:
നിങ്ങളെ ഞാൻ മറ്റൊരു ദേശത്തേക്കു കൊണ്ടു
പോകും. നിങ്ങൾ എത്തിച്ചേർന്ന് 19ആ ദേശത്തു
വളരുന്ന ഭക്ഷണം കഴിക്കുമ്പോൾ, അതിലൊരു
പങ്ക് നിങ്ങൾ യഹോവയ്ക്കു വഴിപാടായി നൽ
കണം. 20“നിങ്ങൾ ധാന്യം ശേഖരിച്ചു പൊടിച്ചു
തരിമാവാക്കി അപ്പമുണ്ടാക്കണം. തരിമാവിൽ
നിന്ന് ആദ്യം കുറെ യഹോവയ്ക്കു സമ്മാന
മായി നൽകണം. അത് മെതിക്കളത്തിൽനിന്നു
ള്ള ധാന്യബലി പോലെയായിരിക്കണം. 21ഈ

ചട്ടം എക്കാലവും തുടരുകയും നിങ്ങൾ ആ
തരിമാവിൻെറ ആദ്യഭാഗം യഹോവയ്ക്കു നൽ
കുകയും ചെയ്യണം.
22"ഇനി, യഹോവ മോശെയ്ക്ക് നൽകിയ
കല്പനകളിലൊന്ന് നിങ്ങൾ തെറ്റിക്കുകയാണെ
ങ്കിൽ എന്തു ചെയ്യണം? 23യഹോവ ഈ കല്പന
കൾ മോശെയിലൂടെ നിങ്ങൾക്കു നൽകി.
ദൈവം അതു നിങ്ങൾക്കു നൽകിയ അന്നു
തന്നെ ഈ കല്പനകൾ നിലവിൽ വന്നു. കല്പന
കൾ നിത്യമായിരിക്കുകയും ചെയ്യും. 24അതി
നാൽ നിങ്ങൾ ഒരു വീഴ്ച വരുത്തുകയോ ഈ
കല്പനകളെല്ലാം അനുസരിക്കാൻ മറക്കുകയോ
ചെയ്താൽ നിങ്ങളെന്തു ചെയ്യണം? യിസ്രാ
യേൽജനത ഒന്നടങ്കം ആ വീഴ്ചവരുത്തിയാൽ
ജനങ്ങളെല്ലാം ഒന്നിച്ച് ഒരു കാളക്കുട്ടിയെ
യഹോവയ്ക്കു ഹോമയാഗമായി നൽകണം.
അതിൻെറ ഗന്ധം യഹോവയെ സന്തുഷ്ട
നാക്കും. കാളയോടൊപ്പം അർപ്പിക്കപ്പെടേണ്ട
ധാന്യബലിയുടെയും പാനീയയാഗത്തിൻെറ
യും കാര്യം മറക്കാതിരിക്കുക. ഒരു ആൺകോലാ
ടിനെ പാപബലിയായും നൽകണം.
25"അതിനാൽ പുരോഹിതൻ, ജനങ്ങളെ
ശുദ്ധീകരിക്കുന്നതിനുള്ള എല്ലാ കർമ്മങ്ങളും
അനുഷ്ഠിക്കണം. യിസ്രായേൽജനതയ്ക്കു മുഴു
വനും വേണ്ടിയാണ് അയാളിതു ചെയ്യേണ്ടത്.
തങ്ങൾ പാപം ചെയ്യുകയായിരുന്നു എന്ന് ജന
ങ്ങൾ അറിയുന്നില്ല. എന്നാൽ അതേപ്പറ്റി
ബോധവാന്മാരായപ്പോൾ അവർ യഹോവ
യ്ക്കു ബലിയർപ്പിച്ചു. അഗ്നിയിലൂടെയുള്ള
ഒരു വഴിപാടും പാപബലിയും അവർ അർപ്പി
ച്ചു. അതിനാൽ അവരുടെ പാപങ്ങൾ പൊറുക്ക
പ്പെട്ടു. 26യിസ്രായേൽജനത മുഴുവനും അവരോ
ടൊപ്പം ജീവിക്കുന്ന മറ്റു ജനങ്ങളും ക്ഷമിക്ക
പ്പെടും. തങ്ങൾ തെറ്റു ചെയ്യുകയായിരുന്നെന്ന്
അറിയാതിരുന്നതുകൊണ്ട് അവർ പൊറുക്ക
പ്പെടും. തങ്ങൾ ചെയ്തതു തെറ്റായിരുന്നുവെന്ന്
അറിഞ്ഞു കഴിയുമ്പോൾ, അവർ ഒരു ബലി
നൽകണം.
27"എന്നാൽ ഒരാൾ മാത്രം ഒരു വീഴ്ച വരുത്തു
കയും പാപം ചെയ്യുകയും ചെയ്താൽ അയാൾ
ഒരു വയസ്സായ ഒരു പെൺകോലാടിനെ കൊ
ണ്ടുവരണം. അതൊരു പാപബലിയായിരിക്കും.
28അയാളെ ശുദ്ധീകരിക്കാനുള്ള കർമ്മങ്ങൾ
പുരോഹിതൻ ചെയ്യണം. അയാൾ അബദ്ധ
ത്തിൽ യഹോവയ്ക്കു മുമ്പിൽ പാപം ചെയ്തി
രിക്കുന്നു. പക്ഷേ പുരോഹിതൻ അവനെ ശുദ്ധീ
കരിച്ചതിനാൽ അവൻെറ പാപങ്ങൾ പൊറു
ക്കപ്പെട്ടിരിക്കുന്നു. 29അബദ്ധത്തിൽ പാപം
ചെയ്യുന്ന എല്ലാവർക്കുമുള്ള നിയമമാണിത്.
യിസ്രായേൽകുടുംബത്തിൽ ജനിച്ചവനോ
നിങ്ങൾക്കിടയിൽ ജീവിക്കുകയോ ചെയ്യുന്ന
വിദേശികൾക്കും ഇതേ നിയമമാണ്.
30"എന്നാൽ ഒരുവൻ അറിഞ്ഞുകൊണ്ട് പാപം
ചെയ്താൽ അയാൾ യഹോവയ്ക്കെതിരാണ്.
അയാളെ തൻെറ സമൂഹത്തിൽനിന്നും ഒറ്റ
പ്പെടുത്തണം. യിസ്രായേൽകുടുംബത്തിൽ ജനി
ച്ചവനും നിങ്ങൾക്കിടയിൽ വസിക്കുന്ന വിദേ
ശിക്കും ഇതേ നിയമമാണ്. 31യഹോവയുടെ
വാക്കുകളാണു പ്രധാനമെന്ന് അയാൾ കരുതു
ന്നില്ല. യഹോവയുടെ കല്പനകൾ അയാൾ
ലംഘിക്കുന്നു. അയാൾ തീർച്ചയായും നിങ്ങൾ
ക്കിടയിൽനിന്നും വേർപെടുത്തപ്പെടണം.
അയാൾ പാപിയും ശിക്ഷിക്കപ്പെടേണ്ടവനു
മാണ്!"

### വിശ്രമദിവസം ഒരുവൻ ജോലിചെയ്യുന്നു

32ആ സമയം യിസ്രായേൽജനത മരുഭൂമി
യിൽത്തന്നെയായിരുന്നു. അവിടെ ഒരാൾ
വിറകു പെറുക്കുന്നത് അവർ കണ്ടു. ശബ്ബത്തു
ദിവസമായിട്ടും അയാൾ വിറകു പെറുക്കുക
യായിരുന്നു. അവൻ അങ്ങനെ ചെയ്യുന്നത് മറ്റു
ചിലയാളുകളും കണ്ടു.
33അവൻ വിറകു പെറുക്കുന്നതു കണ്ടവർ
അവനെ പിടിച്ച് മോശെയുടെയും അഹരോ
ൻെറയും അടുത്തു കൊണ്ടുവന്നു. എല്ലാവരും
ചുറ്റും കൂടി. 34അവനെ എങ്ങനെ ശിക്ഷിക്കണ
മെന്നറിയാത്തതിനാൽ അവർ അവനെ
അവിടെ വച്ചുകൊണ്ടിരുന്നു.
35അപ്പോൾ യഹോവ മോശെയോടു പറ
ഞ്ഞു, "അയാൾ മരിക്കണം. പാളയത്തിനു പുറ
ത്ത് എല്ലാവരും അവൻെറമേൽ കല്ലെറിയണം."
36അതിനാൽ അവർ അവനെ പാളയത്തിനു
പുറത്തുകൊണ്ടുപോയി കല്ലെറിഞ്ഞു കൊന്നു.
യഹോവ മോശെയോടു കല്പിച്ചതുപോലെ
തന്നെയാണ് അവരതു ചെയ്തത്.

### ദൈവം തൻെറ ജനതയെ ചട്ടങ്ങൾ ഓർമ്മിപ്പിക്കുന്നു

37യഹോവ മോശെയോടു പറഞ്ഞു, 38"യി
സ്രായേൽജനതയോട് ഇങ്ങനെ പറയുക:
എൻെറ കല്പനകൾ ഓർമ്മിക്കുന്നതിന് നിങ്ങ
ൾക്കു ഞാൻ ചിലതു നൽകാം. അനേകം നൂൽക്ക
ഷണങ്ങൾ ചേർത്തുകെട്ടി അതു നിങ്ങളുടെ
വസ്ത്രങ്ങളുടെ മൂലയിൽ കെട്ടുക. ഈ തൊങ്ങ
ലുകളിലോരോന്നിലും ഓരോ നീലച്ചരടും
കെട്ടുക. ഇത് നിങ്ങളിപ്പോൾ എന്നന്നേക്കുമായി
ധരിക്കണം. 39ഈ തൊങ്ങലുകൾ കാണുമ്പോൾ
യഹോവ നിങ്ങൾക്കു തന്ന എല്ലാ കല്പനകളും
നിങ്ങൾ ഓർമ്മിക്കും. അപ്പോൾ നിങ്ങൾ കല്പ
നകൾ അനുസരിക്കണം. കല്പനകളെ മറന്ന്
നിങ്ങൾ തെറ്റു ചെയ്യാതിരിക്കുന്നതിനും നിങ്ങ
ളുടെ ശരീരവും കണ്ണുകളും ഇഷ്ടപ്പെടുന്നതു
ചെയ്യാതിരിക്കുന്നതിനും ആ തൊങ്ങലുകൾ
നിങ്ങളെ സഹായിക്കും. 40എൻെറ കല്പനക
ളെല്ലാം അനുസരിക്കുന്നതിന് നിങ്ങളോർമ്മി
ക്കണം. അപ്പോൾ നിങ്ങൾ ദൈവത്തിൻെറ
വിശുദ്ധജനമായിത്തീരും.
41നിങ്ങളുടെ ദൈവമായ യഹോവ ഞാനാ
കുന്നു. നിങ്ങളെ ഈജിപ്തിൽനിന്നും മോചി
പ്പിച്ചവൻ ഞാനാകുന്നു. നിങ്ങളുടെ ദൈവമാ
യിരിക്കുന്നതിനാണ് ഞാനങ്ങനെ ചെയ്തത്.
നിങ്ങളുടെ ദൈവമായ യഹോവ ഞാനാ
കുന്നു."

### ചില നേതാക്കൾ മോശെയ്ക്കെതിരെ തിരിയുന്നു

16 കോരഹും ദാഥാനും അബീരാമും ഓനും
മോശെയ്ക്കെതിരെ തിരിഞ്ഞു. (യിസ്
ഹാരിൻെറ പുത്രനായിരുന്നു കോരഹ്. യിസ്
ഹാർ കെഹാത്തിൻെറ പുത്രനും കെഹാത്ത്
ലേവിയുടെ പുത്രനുമായിരുന്നു. ദാഥാനും
അബീരാമും സഹോദരന്മാരും എലിയാബി
ൻെറ പുത്രന്മാരുമായിരുന്നു. ഓൻ പേലെത്തി
ൻെറ പുത്രനായിരുന്നു. ദാഥാനും അബീരാമും
ഓനും രൂബേൻെറ പിൻഗാമികളായിരുന്നു.)
2അവർ നാലുപേരും ചേർന്ന് യിസ്രായേലുകാ
രായ മറ്റ് ഇരുന്നൂറ്റമ്പതുപേരെക്കൂടി സംഘടി
പ്പിച്ച് മോശെയ്ക്കെതിരെ വന്നു. ജനങ്ങൾ തെര
ഞ്ഞെടുത്ത നേതാക്കളായിരുന്നു അവർ. എല്ലാ

വർക്കും അവരെ അറിയാം. 3അവർ അഹരോനും
മോശെയ്ക്കും എതിരായി സംസാരിക്കാൻ ഒരു
സംഘമായി വന്നു. അവർ മോശെയോടും അഹ
രോനോടും പറഞ്ഞു, “നിങ്ങൾ കുറെ കൂടിപ്പോ
കുന്നു- നിങ്ങൾക്കു തെറ്റുപറ്റി! യിസ്രായേൽ
ജനത മുഴുവൻ വിശുദ്ധരാണ്. യഹോവ ഇപ്പോ
ഴും അവർക്കിടയിൽ വസിക്കുന്നു! നിങ്ങൾ
യഹോവയുടെ മറ്റു വിശുദ്ധരേക്കാൾ സ്വയം
പ്രധാന്യം കല്പിക്കുന്നു.”
4ഇതെല്ലാം കേട്ടപ്പോൾ മോശെ നിലത്തു
നമസ്കരിക്കുകയും ദൈവത്തെ ആരാധിക്കു
കയും ചെയ്തു. താൻ ദു:ഖിക്കുകയും താൻ
അഹങ്കരിക്കുകയല്ലെന്നു കാണിക്കുകയും ചെ
യ്തു. 5എന്നിട്ട് മോശെ കോരഹിനോടും അവ
ന്റെ അനുയായികളോടും പറഞ്ഞു, “നാളെ
പ്രഭാതത്തിൽ യഥാർത്ഥത്തിൽ യഹോവയുടെ
ജനത ആരാണെന്ന് അവൻ കാണിച്ചുതരും.
ആരാണ് യഥാർത്ഥത്തിൽ വിശുദ്ധനായ
വ്യക്തിയെന്ന് യഹോവ തെളിയിക്കും. യഹോ
വ അവനെ തെരഞ്ഞെടുക്കുകയും അവനെ
തന്റെ സമീപത്തു കൊണ്ടുവരികയും ചെയ്യും.
6അതിനാൽ കോരഹ്, നീയും നിന്റെ അനുയാ
യികളും ഇങ്ങനെ ചെയ്യുക. 7നാളെ തീയും
ധൂപവും ചില വിശുദ്ധകിണ്ണങ്ങളിൽ എടു
ക്കുക. അനന്തരം ആ കിണ്ണങ്ങൾ യഹോവയുടെ
മുമ്പിൽ കൊണ്ടുവരിക. യഥാർത്ഥത്തിൽ വിശു
ദ്ധനായവനെ യഹോവ തെരഞ്ഞെടുക്കും.
നിങ്ങൾ ലേവ്യർ കുറെ കൂടിപ്പോയിരിക്കുന്നു-
നിങ്ങൾക്കു തെറ്റിയിരിക്കുന്നു!”
8മോശെ കോരഹിനോട് ഇത്രകൂടി പറഞ്ഞു,
“ലേവ്യരേ, ഞാൻ പറയുന്നതു കേൾക്കൂ,
9യിസ്രായേലിന്റെ ദൈവം നിങ്ങളെ തെര
ഞ്ഞെടുത്ത് വിശുദ്ധരാക്കിയതിൽ സന്തോഷി
ക്കുക. നിങ്ങൾ മറ്റ് യിസ്രായേലുകാരിൽനിന്നും
വ്യത്യസ്തരാണ്. യിസ്രായേൽജനതയെ
യഹോവയെ ആരാധിക്കുന്നതിന് സഹായി
ക്കുവാൻ യഹോവയുടെ വിശുദ്ധകൂടാരത്തിൽ
ശുശ്രൂഷ നടത്തുന്നതിന് യഹോവ നിങ്ങളെ
അവന്റെയടുത്തേക്കു കൊണ്ടുവന്നതാണ്.
അതുപോരേ?
10പുരോഹിതരെ സഹായിക്കാനാണു യഹോ
വ നിങ്ങളെ അവന്റെയരികിൽ കൊണ്ടുവ
ന്നത്. എന്നാൽ നിങ്ങളും പുരോഹിതന്മാരാ
കാൻ ഇപ്പോൾ ശ്രമിക്കുന്നു. 11നീയും നിന്റെ
അനുയായികളും ഒത്തുചേർന്ന് യഹോവയ്ക്കെ
തിരെ തിരിഞ്ഞിരിക്കുന്നു! അഹരോൻ എന്തെ
ങ്കിലും തെറ്റു ചെയ്തോ? ഇല്ല! പിന്നെ നിങ്ങളെ
ന്തിനാണ് അവനെതിരെ പിറുപിറുക്കുന്നത്?”
12അനന്തരം മോശെ ദാഥാനെയും അബീരാമി
നെയും വിളിച്ചു. എന്നാൽ അവരിരുവരും പറ
ഞ്ഞു, “ഞങ്ങൾ വരില്ല! 13അനേകം നന്മകൾ
നിറഞ്ഞ ഒരു നാട്ടിൽനിന്ന് നീ ഞങ്ങളെ
നയിച്ചു. മരുഭൂമിയിൽ ഞങ്ങളെ കൊല്ലാനായി
നീ കൊണ്ടുവന്നു. ഇപ്പോൾ നീ ഞങ്ങളേക്കാൾ
ശക്തനാണെന്നു വരുത്താൻ മുതിരുന്നു. 14ഞങ്ങ
ളെന്തിനാണ് നിന്റെ അനുയായികളാകേണ്ടത്?
നന്മകൾ നിറഞ്ഞ മറ്റൊരു നാട്ടിലേക്കല്ല നീ
ഞങ്ങളെ നയിച്ചത്. ദൈവം വാഗ്ദാനം ചെയ്ത
ഭൂമിയും നീ ഞങ്ങൾക്കു നൽകിയില്ല. നീ ഞങ്ങെ
ൾക്കു വയലുകളോ മുന്തിരിത്തോപ്പുകളോ
തന്നില്ല. നീ ഇവരെ നിന്റെ അടിമകളാക്കുമെ
ന്നാണോ?* ഇല്ല! ഞങ്ങൾ വരില്ല.”
15അതിനാൽ മോശെയ്ക്ക് വളരെ കോപമു
ണ്ടായി. അവൻ യഹോവയോടു പറഞ്ഞു,
“ഞാനിവരോട് ഒരു തെറ്റും ചെയ്തിട്ടില്ല. ഞാന
വരിൽനിന്ന് ഒരു സാധനവും എടുത്തിട്ടുമില്ല,
ഒരു കഴുതയെപ്പോലും! യഹോവേ, അവരുടെ
സമ്മാനങ്ങളൊന്നും സ്വീകരിക്കരുതേ!”
16അനന്തരം മോശെ കോരഹിനോടു പറ
ഞ്ഞു, “നീയും നിന്റെ എല്ലാ അനുയായികളും
നാളെ യഹോവയുടെ മുമ്പിൽ നിൽക്കണം.
അവിടെ അഹരോനും ഉണ്ടായിരിക്കണം.
17നിങ്ങളിലോരോരുത്തരും ഓരോ തളികകളിൽ
കുന്തിരിക്കമിട്ട് യഹോവയ്ക്കു സമർപ്പിക്കണം.
നേതാക്കന്മാർക്ക് ഇരുനൂറ്റമ്പതു ധൂപക്കുറ്റികളും
നിനക്കും അഹരോനും ഓരോന്നും ഉണ്ടാവണം.”
18അതിനാൽ ഓരോരുത്തരും ഓരോ ധൂപ
ക്കുറ്റി കുന്തിരിക്കമിട്ട് കത്തിച്ചുകൊണ്ടുവന്നു.
അനന്തരം അവർ സമ്മേളനക്കൂടാരത്തിന്റെ
കവാടത്തിങ്കൽ നിന്നു. മോശെയും അഹരോനും
അവിടെ പോയിനിന്നു. 9കോരഹ് എല്ലാവ
രെയും സമ്മേളനക്കൂടാരത്തിന്റെ കവാടത്തിൽ
വിളിച്ചുകൂട്ടി. അപ്പോൾ അവിടെയുണ്ടായി
രുന്ന എല്ലാവരിലും യഹോവയുടെ തേജസ്സ്
പ്രത്യക്ഷപ്പെട്ടു. 2യഹോവ മോശെയോടും
അഹരോനോടുമായി പറഞ്ഞു, 1“ഇവരിൽ
നിന്നും ദൂരെപോകുക! അവരെ എനിക്കിപ്പോൾ
നശിപ്പിക്കണം!”
22പക്ഷേ മോശെയും അഹരോനും നിലത്തു
നമസ്കരിച്ചു കരഞ്ഞു, “ദൈവമേ, സർവ്വമനു
ഷ്യരുടെയും ആത്മാക്കളുടെ ദൈവമേ, മനുഷ്യ
രെന്താണാലോചിക്കുന്നതെന്ന് അങ്ങയ്ക്ക
റിയാം .അവരോടെല്ലാവരോടും കോപിക്കാതി
രിക്കേണമേ. യഥാർത്ഥത്തിൽ ഒരാളേ പാപം
ചെയ്തിട്ടുള്ളൂ.”
23അപ്പോൾ യഹോവ മോശെയോടു പറ
ഞ്ഞു, 24“കോരഹിന്റെയും ദാഥാന്റെയും
അബീരാമിന്റെയും കൂടാരങ്ങളിൽ നിന്നക
ലേക്കുപോകാൻ ജനങ്ങളോടു പറയുക.”
25മോശെ എഴുന്നേറ്റ് ദാഥാന്റെയും അബീരാ
മിന്റെയും അടുത്തേക്കു പോയി. എല്ലാ
യിസ്രായേൽമൂപ്പന്മാരും അവനെ അനുഗമിച്ചു.
26മോശെ ജനങ്ങളെ താക്കീതു ചെയ്തു,“ഈ
ദുഷ്ടരുടെ കൂടാരങ്ങളിൽനിന്നും അകലെ
പോകുക. അവരുടെ ഒരു സാധനത്തിലും തൊട
രുത്! അങ്ങനെ നിങ്ങൾ ചെയ്താൽ അവരുടെ
പാപത്തിന്റെ കാഠിന്യംകൊണ്ട് നിങ്ങൾ നശി
പ്പിക്കപ്പെടും.”
27അതിനാൽ അവർ കോരഹിന്റെയും ദാഥാ
ന്റെയും അബീരാമിന്റെയും കൂടാരങ്ങളിൽ
നിന്നും മാറി. കോരഹും ദാഥാനും അബീരാമും
തങ്ങളുടെ കൂടാരങ്ങളുടെ സമീപത്ത് തങ്ങളുടെ
കുടുംബങ്ങളോടൊപ്പം നിന്നു. അവർ തങ്ങളുടെ
കൂടാരങ്ങളുടെ പുറത്ത് തങ്ങളുടെ ഭാര്യമാ
രോടും കുട്ടികളോടും കൊച്ചുകുഞ്ഞുങ്ങളോടു
മൊത്തു നിന്നു.
28അപ്പോൾ മോശെ പറഞ്ഞു, “ഞാൻ നിങ്ങ
ളോടു പറഞ്ഞ കാര്യങ്ങളൊക്കെ ചെയ്യാൻ
യഹോവ എന്നെ അയച്ചതാണെന്നതിന് ഞാൻ
നിങ്ങൾക്കു തെളിവുകൾ കാണിക്കാം. അക്കാര്യ
മൊന്നും എന്റെ ആശയമല്ലെന്ന് നിങ്ങളെ
ഞാൻ കാണിക്കാം. 29ഇവിടെയുള്ള ഇവർ
മരിക്കും. പക്ഷേ അവർ സാധാരണരീതിയിൽ-
മനുഷ്യർ സാധാരണ മരിക്കുമ്പോലെ-മരിച്ചാൽ
യഹോവ യഥാർത്ഥത്തിൽ എന്നെ അയച്ചത
ല്ലെന്നതിനു തെളിവാണ്.

---

**നീ ... അടിമകളാക്കുമെന്നാണോ?** “നീ ഇവരുടെ കണ്ണുകൾ തുരന്നെടുക്കുമോ?” എന്നർത്ഥം.

30പക്ഷേ വ്യത്യസ്തമായൊരു രീതിയിൽ
ഇവർ മരിക്കുന്നതിന്- പുതിയ രീതിയിൽ-
യഹോവ ഇടയാക്കിയാൽ ഇവർ യഥാർത്ഥ
ത്തിൽ യഹോവയ്ക്കെതിരെ പാപം ചെയ്തു
എന്നതിനു തെളിവായിരിക്കും. ഇതാണു
തെളിവ്. ഭൂമി പിളർന്ന് ഇവരെ വിഴുങ്ങും.
അവർ ജീവനോടെ പാതാളത്തിലേക്കു പോകും.
അവർക്കുള്ളതെല്ലാം അവരോടൊത്തു പാതാള
ത്തിലേക്കു വീഴും."

31മോശെ ഇക്കാര്യങ്ങൾ പറഞ്ഞുതീർന്ന
പ്പോൾ അവർക്കിടയിലെ ഭൂമി പിളർന്നു. 32ഭൂമി
അതിന്റെ വായ പിളർന്ന് അവരെ വിഴുങ്ങി
യതു പോലെയായിരുന്നു അത്. അവരുടെ വീടു
കളും കുടുംബങ്ങളും സ്വത്തും ഭൂമിക്കുള്ളിലേക്കു
പോയി. 33അവർ ജീവനോടെ പാതാളത്തി
ലേക്കു പോയി. അവരുടെ എല്ലാ സാധനങ്ങളും
അവരോടൊപ്പം പോയി. അനന്തരം ഭൂമി അവർ
ക്കുമേൽ അടഞ്ഞു. അവരുടെ കഥ കഴിഞ്ഞു-
അവർ പാളയത്തിൽനിന്നും എന്നെന്നേക്കു
മായി പോയി.

34വധിക്കപ്പെട്ടവരുടെ നിലവിളി യിസ്രായേ
ൽജനത കേട്ടു. അതിനാലവർ നാലുഭാഗത്തേ
ക്കും ഓടിക്കൊണ്ടു പറഞ്ഞു, "ഭൂമി നമ്മളെയും
കൊല്ലും!"

35അനന്തരം ധൂപാർപ്പണം നടത്തുകയായി
രുന്ന ഇരുന്നൂറ്റിയമ്പതു പേരെയും യഹോവ
യിൽനിന്നും വമിച്ച അഗ്നി വധിച്ചു.

36യഹോവ മോശെയോടു പറഞ്ഞു, 37-38"അ
ഹരോന്റെ പുത്രനും പുരോഹിതനുമായ
എലെയാസാരിനോട് അഗ്നിയിൽനിന്നും
ധൂപക്കുറ്റികളെല്ലാം എടുക്കുവാൻ പറയുക.
കൽക്കരിയും ചാരവും ചിതറിച്ചു കളയുക.
അവർ എനിക്കെതിരെ പാപം ചെയ്തു. അതി
ന്റെ വില അവരുടെ ജീവൻ തന്നെ. പക്ഷേ
ധൂപക്കുറ്റികൾ ഇപ്പോഴും വിശുദ്ധമാണ്. അവർ
അതു യഹോവയ്ക്കു നൽകിയതിനാൽ ധൂപക്കു
റ്റികൾ വിശുദ്ധങ്ങളാണ്. അവ അടിച്ചു പരത്തി
തകിടുകളാക്കുക. അവ യാഗപീഠം മൂടാൻ ഉപ
യോഗിക്കുക. ഇത് യിസ്രായേൽജനതയ്ക്കു മുഴു
വനുമായുള്ള ഒരു മുന്നറിയിപ്പാണ്."

39അതിനാൽ പുരോഹിതനായ എലെയാ
സാർ അവർ കൊണ്ടുവന്ന ഓട്ടുധൂപക്കുറ്റികൾ
ശേഖരിച്ചു. അതു കൊണ്ടുവന്നവർ ഭസ്മമായെ
ങ്കിലും ധൂപക്കുറ്റികൾ അവശേഷിച്ചു. എന്നിട്ട്
അവ അടിച്ചുപരത്തി തകിടുകളാക്കാൻ അവർ
ചിലരോടാവശ്യപ്പെട്ടു. അനന്തരം അവൻ ആ
തകിട് യാഗപീഠത്തിന്മേൽ വെച്ചു. 40യഹോവ
മോശെയിലൂടെ അവനോടു കല്പിച്ചതുപോലെ
തന്നെയാണ് അവനതു ചെയ്തത്. അഹരോ
ന്റെ കുടുംബത്തിൽനിന്നുള്ള ഒരുവനു മാത്രമേ
യഹോവയുടെ മുമ്പിൽ ധൂപം ഹോമിക്കാനനു
വാദമുള്ളൂ എന്ന് യിസ്രായേൽജനതയെ ഓർമ്മി
പ്പിക്കാനുള്ള ഒരു അടയാളമാണത്. യഹോവ
യ്ക്കു മുമ്പിൽ ധൂപം കത്തിക്കുന്ന മറ്റാരും കോര
ഹിനെയും അനുയായികളെയും പോലെ വധി
ക്കപ്പെടും.

## അഹരോൻ ജനങ്ങളെ രക്ഷിക്കുന്നു

41പിറ്റേന്ന് എല്ലാ യിസ്രായേലുകാരും
മോശെയ്ക്കും അഹരോനുമെതിരെ പിറുപി
റുത്തു. അവർ പറഞ്ഞു, "യഹോവയുടെ ജന
തയെ നിങ്ങൾ കൊന്നു."

42മോശെയും അഹരോനും സമ്മേളനക്കൂടാര
ത്തിന്റെ കവാടത്തിങ്കൽ നിൽക്കുകയായി
രുന്നു. മോശെയ്ക്കും അഹരോനുമെതിരെ പിറു
പിറുത്തുകൊണ്ട് ജനങ്ങൾ അവിടെ തടിച്ചു
കൂടിയിരുന്നു. എന്നാൽ അവർ സമ്മേളനക്കൂടാ
രത്തിൽ മുന്നോട്ടു നോക്കിയപ്പോൾ മേഘം
അതിനെ മൂടുന്നതും യഹോവയുടെ തേജസ്സ്
അവിടെ പ്രത്യക്ഷപ്പെടുന്നതും കണ്ടു. 43അ
പ്പോൾ മോശെയും അഹരോനും സമ്മേളന
ക്കൂടാരത്തിന്റെ മുമ്പിലേക്കു പോയി.

44യഹോവ മോശെയോടു പറഞ്ഞു, "അവ
രിൽ നിന്നകന്നു പോകുക. എനിക്കവരെ നശി
പ്പിക്കണം." അതിനാൽ മോശെയും അഹരോനും
നിലത്തു സാഷ്ടാംഗംവീണു നമസ്കരിച്ചു.

46അനന്തരം മോശെ അഹരോനോടു പറ
ഞ്ഞു,"ധൂപക്കുറ്റിയും യാഗപീഠത്തിൽനിന്ന്
കുറച്ചു അഗ്നിയും കൊണ്ടുവരിക. അല്പം സുഗ
ന്ധദ്രവ്യവും അതിലിടുക. വേഗം ആ സംഘ
ക്കാരുടെയടുത്തു ചെന്ന് അവരെ ശുദ്ധീകരിക്കാ
നുള്ള കാര്യങ്ങൾ ചെയ്യുക. യഹോവ അവരിൽ
കോപിഷ്ഠനായിരിക്കുന്നു. പ്രശ്നങ്ങൾ ആരം
ഭിച്ചു കഴിഞ്ഞു."

47-48അതിനാൽ അഹരോൻ മോശെ പറഞ്ഞ
തുപോലെ ചെയ്തു. അഹരോൻ ധൂപവും
അഗ്നിയുമെടുത്ത് ജനങ്ങൾക്കിടയിലേക്ക്
ഓടി. എന്നാൽ അവർക്കിടയിൽ രോഗം പട
ർന്നു കഴിഞ്ഞിരുന്നു. അതിനാൽ അഹരോൻ
മരിച്ചവർക്കും ജീവിച്ചിരിക്കുന്നവർക്കും ഇട
യിൽ നിന്നു. അവരെ ശുദ്ധീകരിക്കാനുള്ള
തെല്ലാം അഹരോൻ ചെയ്തു. രോഗം അവിടെ
നിലച്ചു. 49പക്ഷേ പതിനാലായിരത്തി എഴുനൂ
റുപേർ അതു മൂലം മരിച്ചുകഴിഞ്ഞിരുന്നു.
കോരഹ് മൂലം മരിച്ചവർ അതിൽപ്പെടുകയില്ല.
50അങ്ങനെ മഹാമാരി നിലയ്ക്കുകയും അഹ
രോൻ സമ്മേളനക്കൂടാരത്തിന്റെ കവാടത്തി
ങ്കൽ മോശെയുടെ അടുത്തേക്കു പോകുകയും
ചെയ്തു.

## അഹരോനാണ് മഹാപുരോഹി തനെന്ന് ദൈവം

17 യഹോവ മോശെയോടു പറഞ്ഞു, 2"യി
സ്രായേൽജനതയോടു സംസാരിക്കുക.
അവരിൽനിന്നും പന്ത്രണ്ട് ഊന്നുവടികൾ
സംഘടിപ്പിക്കുക. പന്ത്രണ്ടു ഗോത്രങ്ങളുടെയും
നേതാക്കന്മാരിൽനിന്ന് ഒന്നു വീതം. ഓരോരു
ത്തരുടെയും പേര് അവരവരുടെ ഊന്നുവടി
യിൽ എഴുതി വയ്ക്കണം. 3ലേവ്യരിൽനിന്നും
കിട്ടിയവടിയിൽ അഹരോന്റെ പേരെഴുതുക.
ഓരോ ഗോത്രത്തലവനും ഓരോ വടിയുണ്ടായി
രിക്കണം. 4ഈ ഊന്നുവടികൾ സാക്ഷ്യപെട്ടക
ത്തിനു മുമ്പിൽ സമ്മേളനക്കൂടാരത്തിൽ വയ്ക്ക
ണം. അവിടെയാണ് ഞാൻ നിന്നെ കാണുന്നത്.
5ഒരാളെ ഞാൻ യഥാർത്ഥപുരോഹിതനായി
തെരഞ്ഞെടുക്കും. ആരുടെ ഊന്നുവടിയിലാ
ണോ ഇലകൾ മുളയ്ക്കുന്നത് അയാളെ ഞാൻ
പുരോഹിതനായി തെരഞ്ഞെടുത്തുവെന്ന്
നിങ്ങൾ മനസ്സിലാക്കണം. അങ്ങനെ എന്നെയും
നിന്നെയും പഴിക്കുന്നവരെ ഞാൻ തടയും."

6അതിനാൽ മോശെ യിസ്രായേൽജനത
യോടു സംസാരിച്ചു. ഓരോ നേതാക്കളും
അവന് ഓരോ ഊന്നുവടി നൽകി. പന്ത്രണ്ട്
ഊന്നുവടികളുണ്ടായിരുന്നു. ഓരോ ഗോത്രത്തല
വന്മാരിൽനിന്നും ഓരോ ഊന്നുവടിയുണ്ടായി
രുന്നു. ഒരു ഊന്നുവടി അഹരോന്റെതായിരുന്നു.
7മോശെ ഊന്നുവടികൾ കരാറിന്റെ കൂടാര
ത്തിൽ യഹോവയുടെ സവിധത്തിൽ വെച്ചു.

8പിറ്റേന്ന് മോശെ കൂടാരത്തിൽ പ്രവേശിച്ചു.
ലേവിയുടെ ഗോത്രത്തിൽനിന്നും കിട്ടിയ അഹ
രോൻെറ വടിയിൽ പുതിയ ഇലകൾ വളർന്നി
രിക്കുന്നത് അവൻ കണ്ടു. ആ ഊന്നുവടിയിൽ
ശാഖകൾ പൊട്ടിമുളയ്ക്കുകയും അതിൽ ബദാം
കായ്കൾ ഉണ്ടാവുകപോലും ചെയ്തു. 9അതി
നാൽ മോശെ ആ ഊന്നുവടികളെല്ലാം യഹോ
വയുടെ സവിധത്തിൽനിന്നും പുറത്തേക്കു
കൊണ്ടുവന്നു. മോശെ ആ ഊന്നുവടി യിസ്രാ
യേൽജനതയെ കാണിച്ചു. ഓരോരുത്തരും
ഊന്നുവടികളിൽ നോക്കുകയും അവനവൻെറ
വടി എടുക്കുകയും ചെയ്തു.
10അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു,“അഹരോൻെറ വടി കരാറിൻെറ മുമ്പി
ലുള്ള കൂടാരത്തിലേക്കു തിരികെ വയ്ക്കുക.
എപ്പോഴും എനിക്കെതിരെ തിരിയുന്നവർക്ക്
അതൊരു അടയാളമായിരിക്കട്ടെ. അത് എനി
ക്കെതിരെ പിറുപിറുക്കുന്നതിൽനിന്ന് അവരെ
തടയുകയും എനിക്കവരെ കൊല്ലേണ്ടിവരി
കയും ഇല്ല.” 11അതിനാൽ യഹോവ തന്നോടു
കല്പിച്ചതുപോലെ മോശെ ചെയ്തു.
12യിസ്രായേൽജനത മോശെയോടു പറ
ഞ്ഞു, “ഞങ്ങൾ മരിക്കുമെന്ന് ഞങ്ങൾക്കറിയാം!
ഞങ്ങൾ നഷ്ടപ്പെട്ടു കഴിഞ്ഞു! ഞങ്ങളെല്ലാം
നശിപ്പിക്കപ്പെടും! 13യഹോവയുടെ വിശുദ്ധ
സ്ഥലത്തിനടുത്തേക്കു വരുന്ന ഏതൊരു
വ്യക്തിയും മരിക്കും. ഞങ്ങളെല്ലാം മരിക്കുമെ
ന്നത് സത്യമല്ലേ?”

### പുരോഹിതരുടെയും ലേവ്യരുടെയും ജോലികൾ

18 യഹോവ അഹരോനോടു പറഞ്ഞു,
“നീയും നിൻെറ പുത്രന്മാരും നിൻെറ
പിതാവിൻെറ കുടുംബത്തിലെ എല്ലാവരും
ഇനി വിശുദ്ധസ്ഥലത്തിന് എതിരെ നടക്കുന്ന
ഏതു തെറ്റിനും ഉത്തരവാദികളായിരിക്കും.
പുരോഹിതന്മാർക്കെതിരെ ഉണ്ടാകുന്ന ഏതു
തെറ്റിനും നീയും നിൻെറ പുത്രന്മാരും ഉത്തര
വാദികളായിരിക്കും. 2നിൻെറ ഗോത്രത്തിലെ
മറ്റു ലേവ്യരേയും നിങ്ങളോടൊത്തു ചേർക്കുക.
കരാറിൻെറ കൂടാരത്തിലെ ശുശ്രൂഷകൾക്ക്
അവർ നിന്നെയും നിൻെറ പുത്രന്മാരെയും
സഹായിക്കണം. 3ലേവിയുടെ വംശക്കാരായ
അവർ നിൻെറ നിയന്ത്രണത്തിൻ കീഴിലായിരി
ക്കണം. കൂടാരത്തിനുള്ളിൽ ചെയ്യേണ്ട എല്ലാ
ജോലികളും അവർ ചെയ്യണം. എന്നാൽ അവർ
വിശുദ്ധസ്ഥലത്തെ സാധനങ്ങളുടെയോ യാഗ
പീഠത്തിൻെറയോ അടുത്തേക്കു പോകരുത്.
അവരങ്ങനെ ചെയ്താൽ അവർ മരിക്കും-ഒപ്പം
നീയും മരിക്കും. 4അവർ നിന്നോടൊപ്പം ചേർന്ന്
എല്ലാം ചെയ്യണം. സമ്മേളനക്കൂടാരത്തിൻെറ
പരിപാലനം അവരാണു നടത്തേണ്ടത്. കൂടാ
രത്തിൽ ചെയ്യേണ്ട എല്ലാ കാര്യങ്ങളും അവർ
വേണം ചെയ്യാൻ. മറ്റാരും നീയിരിക്കുന്ന സ്ഥല
ത്തേക്കു വരാൻ പാടില്ല.
5“വിശുദ്ധസ്ഥലത്തിൻെറയും യാഗപീഠത്തി
ൻെറയും ചുമതല നിനക്കാണ്. ഇനിയും
യിസ്രായേൽജനതയോട് കോപിക്കാൻ എനി
ക്കാഗ്രഹമില്ല. അവർ നിനക്കുള്ളൊരു സമ്മാനം
പോലെയാണ്. 6സകല യിസ്രായേലുകാരിൽ
നിന്നും ഞാൻ തന്നെയാണു ലേവ്യരെ തെര
ഞ്ഞെടുത്തത്. അവർ നിങ്ങൾക്കൊരു സമ്മാനം
പോലെയാണ്. യഹോവയെ ശുശ്രൂഷിക്കു
വാനും സമ്മേളനക്കൂടാരത്തിലെ ജോലികൾ
ചെയ്യുവാനും ഞാനവരെ നിനക്കു തന്നതാണ്.
7പക്ഷേ അഹരോൻ, നീയും നിൻെറ പുത്ര
ന്മാരും മാത്രമേ പുരോഹിതരുടെ ജോലി ചെയ്യാ
വൂ. യാഗപീഠത്തിനടുത്തേക്കു പോകുവാൻ
അനുവാദമുള്ളവർ നിങ്ങൾ മാത്രമാണ്. തിരശ്ശീ
ലയ്ക്കുള്ളിലെ അതിവിശുദ്ധസ്ഥലത്തേക്കു
പോകുവാൻ അനുവാദമുള്ളത് നിങ്ങൾക്കു മാത്ര
മാണ്. പുരോഹിതനായി ശുശ്രൂഷ നടത്താ
നുള്ള അവസരം നിങ്ങൾക്കു ഞാൻ സമ്മാനി
ക്കുന്നു. എൻെറ വിശുദ്ധസ്ഥലത്തിനടുത്തേക്കു
വരുന്ന മറ്റാരും വധിക്കപ്പെടും.”
8അനന്തരം യഹോവ അഹരോനോടു പറ
ഞ്ഞു, “ജനങ്ങൾ എനിക്കു തരുന്ന എല്ലാ
വിശേഷസമ്മാനങ്ങളുടെയും മേലധികാരം
ഞാൻ നിനക്കു തരുന്നു. യിസ്രായേൽജനത
എനിക്കു തരുന്ന എല്ലാ വിശുദ്ധസമ്മാനങ്ങളും
ഞാൻ നിനക്കു തരുന്നു. അവ നിനക്കും നിൻെറ
മക്കൾക്കും പങ്കുവച്ചെടുക്കാം. അവ എന്നും
നിങ്ങളുടേതായിരിക്കും. 9ജനങ്ങൾ ബലികൾ,
ധാന്യബലികൾ, പാപബലികൾ, അപരാധബ
ലികൾ എന്നിവയെല്ലാം കൊണ്ടുവരും. ഈ വഴി
പാടുകൾ അതിവിശുദ്ധങ്ങളാണ്. ഹോമിക്കപ്പെ
ടാതെ കിടക്കുന്ന ഭാഗങ്ങളിൽനിന്നാണ് അതി
വിശുദ്ധവഴിപാടുകളിൽ നിനക്കുള്ള പങ്കുവരു
ന്നത്. ആ സാധനങ്ങളെല്ലാം നിനക്കും നിൻെറ
മക്കൾക്കുമുള്ളതാണ്.
10അതിവിശുദ്ധസ്ഥലത്തിരുന്നു മാത്രമേ അവ
ഭക്ഷിക്കാവൂ. നിൻെറ കുടുംബത്തിലെ എല്ലാ
പുരുഷന്മാരും അതു ഭക്ഷിക്കണം. പക്ഷേ ആ
വഴിപാടുകൾ വിശുദ്ധങ്ങളാണെന്ന് നിങ്ങൾ
ഓർമ്മിക്കണം.
11“യിസ്രായേൽജനത നീരാജനാർപ്പണ
ത്തിനു നൽകുന്ന എല്ലാ സമ്മാനങ്ങളും നിന
ക്കുള്ളതാണ്. ഇതു ഞാൻ നിൻെറ പുത്രന്മാർക്കും
പുത്രിമാർക്കും നൽകുന്നു. ഇതു നിൻെറ
പങ്കാണ്. നിൻെറ കുടുംബത്തിൽ ശുദ്ധിയുള്ള
വർക്കെല്ലാം അതു തിന്നാം.
12“ഏറ്റവും നല്ല ഒലിവെണ്ണ, പുതിയ വീഞ്ഞ്,
ധാന്യം എന്നിവയും ഞാൻ നിനക്കു തരുന്നു.
അതെല്ലാം യഹോവയായ എനിക്ക് യിസ്രായേ
ൽജനത നൽകിയതാണ്. അത് അവരുടെ ആദ്യ
വിളവെടുപ്പിൽനിന്നും ഉള്ളവയാണ് 13ജനങ്ങൾ
വിളവെടുക്കുമ്പോൾ ആദ്യവിളവു യഹോവ
യ്ക്കു കൊണ്ടുവരുന്നു. അതിനാൽ ഇവയെല്ലാം
ഞാൻ നിനക്കു തരുന്നു. നിൻെറ കുടുംബത്തി
ലെ ശുദ്ധിയുള്ള എല്ലാവർക്കും അതു തിന്നാം.
14“യിസ്രായേലിൽ വിശിഷ്ടനേർച്ചയിലൂടെ
യഹോവയ്ക്കു നൽകപ്പെടുന്നതെന്തും നിൻേറ
തായിരിക്കും.
15“ഒരു സ്ത്രീയുടെ ആദ്യശിശുവും ഒരു മൃഗ
ത്തിൻെറ കടിഞ്ഞൂലും യഹോവയ്ക്കു നൽക
പ്പെടണം. ആ ശിശു നിൻേറതായിരിക്കും. ആദ്യ
ജാതമൃഗം അശുദ്ധിയുള്ളതാണെങ്കിൽ അത്
വീണ്ടെടുക്കപ്പെടേണം. മനുഷ്യശിശുവും വീ
ണ്ടെടുക്കപ്പെടേണം. (അതു വീണ്ടും അതിൻെറ
കുടുംബത്തിൻേറതാകണം.)
16ശിശുവിന് ഒരു മാസം മാത്രം പ്രായമുള്ള
പ്പോൾ അതിൻെറ വീണ്ടെടുപ്പുവില നൽ
കണം. രണ്ട് ഔൺസ് വെള്ളിയാണതിൻെറ
വില, വെള്ളി തൂക്കാനുള്ള ഔദ്യോഗിക അളവ്
ഇതിനുപയോഗിക്കണം. ഔദ്യോഗിക അളവ്
ഇരുപതു ഗേര ആണ്.
17“എന്നാൽ ആദ്യജാതരായ പശു, ചെമ്മരി
യാട്, കോലാട് എന്നിവയ്ക്കു വീണ്ടെടുപ്പു

പണം നൽകേണ്ടതില്ല. ആ മൃഗങ്ങൾ വിശുദ്ധ
ങ്ങളാണ്. അവയുടെ രക്തം യാഗപീഠത്തിൽ
തളിക്കുകയും കൊഴുപ്പ് ഹോമിക്കുകയും
വേണം. അഗ്നിയിലൂടെയുള്ള ആ വഴിപാ
ടിന്റെ ഗന്ധം യഹോവയെ സംപ്രീതനാക്കും.
18പക്ഷേ ആ ബലികളിൽനിന്നുള്ള മാംസം
നിന്റേതാകും. നീരാജനബലിയുടെ നെഞ്ചിൽ
നിന്നുള്ള മാംസവും നിന്റേതാണ്. മറ്റു വഴിപാ
ടുകളുടെ വലതുതുടയും നിനക്കുള്ളതാണ്.
19വിശുദ്ധസമ്മാനങ്ങളായി ജനങ്ങൾ അർപ്പിക്കു
ന്നതെന്തും യഹോവയായ ഞാൻ നിനക്കു നൽ
കും. ഇതു നിന്റെ പങ്കാണ്. നിനക്കും നിന്റെ
പുത്രീപുത്രന്മാർക്കുമായി നൽകിയതാണിത്.
ഇതു നിത്യനിയമമാണ്. യഹോവയുമായുള്ള
അലംഘ്യമായ കരാറാണിത്. നിന്നോടും
നിന്റെ പിൻഗാമികളോടും ഞാൻ ചെയ്ത
വാഗ്ദാനം."

20യഹോവ അഹരോനോട് ഇതുകൂടി പറ
ഞ്ഞു, "നിനക്കു ഭൂമിയൊന്നും കിട്ടില്ല. മറ്റുള്ളവർ
ക്കുള്ള യാതൊന്നും നിന്റേതാവുകയില്ല.
യഹോവയായ ഞാൻ നിന്റേതായിരിക്കും.
യിസ്രായേൽജനതയ്ക്ക് ഞാൻ വാഗ്ദാനം
ചെയ്ത ഭൂമി ലഭിക്കും. എന്നാൽ നിനക്കുള്ള
എന്റെ സമ്മാനം ഞാൻ തന്നെ.

21"യിസ്രായേൽജനത തങ്ങൾക്കുള്ളതിന്റെ
പത്തിലൊന്ന് നൽകണം. അതു ഞാൻ ലേവി
യുടെ പിൻഗാമികൾക്ക് നൽകിയിരിക്കുന്നു.
സമ്മേളനക്കൂടാരത്തിലെ ശുശ്രൂഷാവേളയിൽ
തങ്ങൾ ചെയ്യുന്ന ജോലിക്കു പ്രതിഫലമായി
അവർക്കുള്ളതാണിത്.

22എന്നാൽ യിസ്രായേലിലെ മറ്റു ജനങ്ങളാരും
ഒരിക്കലും സമ്മേളനക്കൂടാരത്തിനടുത്തേക്കു
പോകരുത്. അവരങ്ങനെ ചെയ്താൽ അവർ
കൊല്ലപ്പെടും! 23സമ്മേളനക്കൂടാരത്തിനെതിരെ
യുണ്ടാകുന്ന ഏതു പാപത്തിനും അതിൽ
ജോലി ചെയ്യുന്ന ലേവ്യർക്ക് ആയിരിക്കും ഉത്ത
രവാദിത്വം. ഇത് എക്കാലവും നിലനിൽക്കുന്ന
ഒരു നിയമമായിരിക്കും. യിസ്രായേലിലെ മറ്റു
ജനതയ്ക്ക് ഞാൻ വാഗ്ദാനം ചെയ്തിരിക്കുന്ന
ഭൂമി ഒരിക്കലും ലേവ്യർക്കു ലഭിക്കില്ല. 24പക്ഷേ,
എനിക്കു സമർപ്പിക്കുന്നതിന്റെ പത്തിലൊന്ന്
ഞാൻ ലേവ്യർക്ക് നൽകും. അതിനാലാണ്
ഞാൻ ഈ വാക്കുകളൊക്കെ ലേവ്യരെപ്പറ്റിപ്പറ
ഞ്ഞത്: ഞാൻ യിസ്രായലുകാർക്കു വാഗ്ദാനം
ചെയ്ത ഭൂമി അവർക്കു ലഭിക്കില്ലെന്ന്."

25യഹോവ മോശെയോടു പറഞ്ഞു, 26"ലേ
വ്യരോട് ഇങ്ങനെ പറയുക: യിസ്രായേൽജനത
തങ്ങൾക്കുള്ളതിന്റെ പത്തിലൊന്ന് യഹോവ
യ്ക്കു നൽകും. ആ പത്തിലൊന്ന് ലേവ്യരുടേ
താണ്. പക്ഷേ നിങ്ങൾ അതിന്റെ പത്തി
ലൊന്ന് യഹോവയ്ക്കു വഴിപാടായി സമർപ്പി
ക്കണം. 27വിളവെടുപ്പിനുശേഷം ധാന്യവും
മുന്തിരിച്ചക്കിൽനിന്ന് വീഞ്ഞും നിങ്ങൾക്കു
ലഭിക്കും. അനന്തരം അതു തന്നെ യഹോവ
യ്ക്കുള്ള നിങ്ങളുടെ വഴിപാടുമായിരിക്കും
.28അങ്ങനെ മറ്റ് യിസ്രായേൽജനത ചെയ്യുന്നതു
പോലെ നിങ്ങളും യഹോവയ്ക്കു വഴിപാടർ
പ്പിക്കണം. യിസ്രായേൽജനത യഹോവയ്ക്ക്
അർപ്പിക്കുന്നതിന്റെ പത്തിലൊന്ന് നിങ്ങൾക്കു
ലഭിക്കും. അപ്പോൾ നിങ്ങൾ അതിന്റെ പത്തി
ലൊന്ന് പുരോഹിതനായ അഹരോനെ ഏല്പി
ക്കണം. 29തങ്ങൾക്കുള്ളതിന്റെ പത്തിലൊന്നു
വീതം യിസ്രായേൽജനത നിങ്ങൾക്കു നൽകു
മ്പോൾ നിങ്ങൾ അവയുടെ ഏറ്റവും മികച്ചതും
വിശുദ്ധവുമായതു തെരഞ്ഞെടുക്കണം. നിങ്ങൾ
യഹോവയ്ക്കു കൊടുക്കേണ്ട പത്തിലൊന്ന്
അതാണ്.

30"മോശെ, ലേവ്യരോടു പറയുക: യിസ്രാ
യേൽജനത തങ്ങളുടെ വിളവിന്റെയും
വീഞ്ഞിന്റെയും പത്തിലൊന്ന് നിങ്ങൾക്കു
നൽകും. അപ്പോൾ നിങ്ങൾ അതിന്റെ പത്തി
ലൊന്ന് യഹോവയ്ക്കു നൽകണം. അത് മെതി
ക്കളത്തിലെയും മുന്തിരിത്തോപ്പിലെയും നിങ്ങ
ളുടെ സ്വന്തം ഉല്പന്നമായി പരിഗണിക്കപ്പെടും.
31നിങ്ങൾക്കും നിങ്ങളുടെ കുടുംബാംഗങ്ങൾക്കും
അതു ഭക്ഷിക്കാം. സമ്മേളനക്കൂടാരത്തിൽ നി
ങ്ങൾ ചെയ്യുന്ന ജോലിക്കുള്ള പ്രതിഫലമായി
രിക്കും അത്. 32നിങ്ങൾ അതിന്റെ നല്ല ഭാഗം
യഹോവയ്ക്കു നൽകുകയാണെങ്കിൽ നിങ്ങൾ
ക്ക് അപരാധമുണ്ടാകില്ല. ആ സാധനങ്ങൾ
യിസ്രായേൽജനതയിൽനിന്നുള്ള വിശുദ്ധവഴി
പാടാണെന്നു നിങ്ങളെപ്പോഴും ഓർമ്മിക്കുക.
അർപ്പിച്ച വിശുദ്ധവസ്തുക്കൾ അശുദ്ധമായി
എന്ന കാരണത്താൽ നിങ്ങളൊരിക്കലും മരിക്കു
കയുമില്ല."

### ചുവന്ന പശുവിന്റെ ചാരം

19 യഹോവ മോശെയോടും അഹരോനോ
ടും സംസാരിച്ചു. അവൻ പറഞ്ഞു,
2"യഹോവ യിസ്രായേൽജനതയ്ക്കു നൽകിയ
ഉപദേശങ്ങളിൽനിന്നുള്ള നിയമങ്ങളാണവ.
യാതൊരു കുറവുമില്ലാത്ത ഒരു ചുവന്ന പശു
വിനെ സംഘടിപ്പിക്കുക. യാതൊരു ന്യൂനതയും
അതിനുണ്ടായിരിക്കരുത്. ഒരിക്കൽപ്പോലും
അതിന്റെമേൽ നുകം വച്ചതായിരിക്കയുമരുത്.
3ആ പശുവിനെ പുരോഹിതനായ എലെയാ
സാരിനെ ഏല്പിക്കുക. എലെയാസാർ ആ പശു
വിനെ പാളയത്തിനു പുറത്തു കൊണ്ടുപോയി
വധിക്കണം. 4അനന്തരം എലെയാസാർ അതി
ന്റെ രക്തത്തിൽ കുറച്ച് വിരലിൽ എടുത്ത്
വിശുദ്ധകൂടാരത്തിനുനേരെ ഏഴു തവണ തളി
ക്കണം .5അനന്തരം പശുവിനെ മുഴുവൻ അവ
ന്റെ മുമ്പിലിട്ട് ദഹിപ്പിക്കണം. തൊലി, മാംസം,
രക്തം, ദഹനേന്ദ്രിയങ്ങൾ എന്നിവയെല്ലാം ദഹി
പ്പിക്കപ്പെടണം. 6അനന്തരം പുരോഹിതൻ ഒരു
ദേവദാരുക്കമ്പും ഈസോപ്പുമരത്തിന്റെ ശാഖ
യും കുറച്ച് ചുവപ്പു ചരടും എടുക്കണം. ആ
സാധനങ്ങളെല്ലാം പുരോഹിതൻ പശു ദഹി
ക്കുന്ന അഗ്നിയിലേക്കെറിയണം. 7അനന്തരം
പുരോഹിതൻ വെള്ളത്തിൽ നനച്ചു കുളിക്ക
ണം. എന്നിട്ടവൻ പാളയത്തിൽ തിരികെ വര
ണം. സായാഹ്നംവരെ പുരോഹിതൻ അശുദ്ധ
നായിരിക്കും. 8ആ പശുവിനെ ദഹിപ്പിക്കുന്ന
വൻ വസ്ത്രങ്ങൾ നനച്ചു കുളിക്കണം. വൈകു
ന്നേരംവരെ അയാൾ അശുദ്ധനായിരിക്കും.

9"അനന്തരം ശുദ്ധനായയാൾ പശുവിന്റെ
ചാരം ശേഖരിക്കണം. അവൻ ആ ചാരം പാളയ
ത്തിനു പുറത്തൊരിടത്ത് ശുദ്ധമായ സ്ഥലത്തി
ടണം. ജനങ്ങൾ ശുദ്ധരാകാൻ ഉള്ള ചടങ്ങിന്
ഉപയോഗിക്കാനുള്ളതാണ് ഈ ചാരം. ഒരാളുടെ
പാപം ഇല്ലാതാക്കാനും ഈ ചാരം ഉപയോഗി
ക്കണം.

10"പശുവിന്റെ ചാരം വാരിയവൻ നനച്ചു
കുളിക്കണം. വൈകുന്നേരംവരെ അയാൾ അശു
ദ്ധനായിരിക്കും.

"ഇത് നിത്യചട്ടങ്ങളുമായിരിക്കും. യിസ്രായേ
ൽപൗരന്മാർക്കു വേണ്ടിയുള്ള നിയമമാണിത്.

നിങ്ങളോടൊത്തു വസിക്കുന്ന വിദേശികൾക്കും
ഈ ചട്ടങ്ങൾ ബാധകമാണ്. 11ഒരു മൃതദേഹത്തെ
സ്പർശിക്കുന്നവൻ ഏഴു ദിവസത്തേക്ക് അശു
ദ്ധനായിരിക്കും. 12മൂന്നാംദിവസവും ഏഴാം ദിവ
സവും അവൻ വിശുദ്ധജലത്തിൽ കുളിക്കണം.
അങ്ങനെ ചെയ്യാതിരുന്നാൽ അവൻ തുടർന്നും
അശുദ്ധനായിരിക്കും. 13മൃതദേഹത്തിൽ തൊട്ട്
അശുദ്ധനായ ഒരുവൻ വിശുദ്ധകൂടാരത്തിൽ
തങ്ങിയാൽ വിശുദ്ധകൂടാരം അശുദ്ധമാകും.
അതിനാൽ അയാൾ യിസ്രായേൽജനതയിൽ
നിന്നും വേർപെടുത്തപ്പെടണം. വിശുദ്ധജലം
അശുദ്ധനായ ഒരുവന്റെമേൽ തളിച്ചില്ലെങ്കിൽ
അയാൾ അശുദ്ധനായി തുടരും.

14“തങ്ങളുടെ കൂടാരങ്ങളിൽവച്ച് മരിച്ചവരെ
സംബന്ധിക്കുന്ന ചട്ടമിതാണ്. ഒരുവൻ തന്റെ
കൂടാരത്തിൽവച്ച് മരിച്ചാൽ, കൂടാരത്തിലുള്ള
എല്ലാവരും അശുദ്ധരാകും. ഏഴു ദിവസത്തേക്കാ
യിരിക്കും അവരുടെ അശുദ്ധി. 15അടപ്പില്ലാത്ത
എല്ലാ ഭരണികളും കലങ്ങളും അശുദ്ധമാകും.
16ആരെങ്കിലും മൃതശരീരത്തിൽ സ്പർശിച്ചാൽ,
അയാൾ ഏഴു ദിവസത്തേക്ക് അശുദ്ധനായിരി
ക്കും. മരിച്ചയാൾ പുറത്തു വയലിൽ വച്ചോ
യുദ്ധത്തിൽ വച്ചോ മരിച്ചാലും ഇങ്ങനെതന്നെ.
അതുപോലെ മരിച്ച ഒരുവന്റെ അസ്ഥിയിലോ
അല്ലെങ്കിൽ കുഴിമാടത്തിലോ ഒരുവൻ സ്പർ
ശിച്ചാൽ അയാളും അശുദ്ധനാകും. 17“അതി
നാൽ അയാളെ ശുദ്ധീകരിക്കാൻ വീണ്ടും പശു
വിന്റെ ചാരം ഉപയോഗിക്കണം. ചാരമിരിക്കു
ന്ന ഭരണിയിലേക്ക് ജീവജലം ഒഴിക്കുക. 18ശുദ്ധി
യുള്ള ഒരാൾ ഒരു ഈസോപ്പു ശാഖയെടുത്ത്
വെള്ളത്തിൽ മുക്കണം. എന്നിട്ടയാൾ അത് കൂടാ
രം, പാത്രങ്ങൾ, കൂടാരത്തിലുള്ളവർ എന്നിവ
യുടെമേൽ തളിക്കണം. മരിച്ച ഒരാളെ തൊടുന്ന
ഏതൊരുവന്റെമേലും നിങ്ങൾ ഇങ്ങനെ ചെയ്യ
ണം. യുദ്ധത്തിൽ കൊല്ലപ്പെട്ടവനെ സ്പർശി
ച്ചവന്റെമേലും മരിച്ചയാളുടെ അസ്ഥിയെ
സ്പർശിച്ചവന്റെ മേലും കുഴിമാടത്തെ സ്പർ
ശിച്ചവന്റെമേലും ഇങ്ങനെ തന്നെ ചെയ്യണം.

19“അനന്തരം ശുദ്ധിയുള്ള ഒരുവൻ ആ ജലം
അശുദ്ധനായവന്റെമേൽ മൂന്നാം ദിവസവും
ഏഴാം ദിവസവും തളിക്കണം. ഏഴാം ദിവസം
അയാൾ ശുദ്ധനായിത്തീരും. അയാൾ വസ്ത്ര
ങ്ങൾ നനച്ച്കുളിക്കണം. സായാഹ്നത്തിൽ
അയാൾ ശുദ്ധനാകും.

20“ഒരാൾ അശുദ്ധനാവുകയും ശുദ്ധീകരിക്ക
പ്പെടാതിരിക്കുകയും ചെയ്താൽ അയാളെ
യിസ്രായേൽജനതയിൽനിന്നും വേർപെടുത്ത
ണം. വിശുദ്ധജലം തളിക്കപ്പെടാത്തവനാണ
യാൾ. അവൻ ശുദ്ധനായില്ല. അതിനാൽ അവൻ
മൂലം വിശുദ്ധകൂടാരം അശുദ്ധമാകും. 21ഇതു
നിങ്ങൾക്കു നിത്യനിയമമായിരിക്കും. വിശുദ്ധ
ജലം മറ്റുള്ളവരുടെമേൽ തളിയ്ക്കുന്നവൻ
തന്റെ വസ്ത്രങ്ങൾ കഴുകണം. വിശുദ്ധജലം
തൊടുന്നവൻ വൈകുന്നേരംവരെ അശുദ്ധനാ
യിരിക്കും. 22അശുദ്ധനായ ഒരാൾ മറ്റൊരാളെ
സ്പർശിച്ചാൽ മറ്റേയാളും അശുദ്ധനാകും.
അയാൾ സായാഹ്നംവരെ അശുദ്ധനായിരി
ക്കും.”

### മിര്യാം മരിക്കുന്നു

20 ആദ്യമാസം യിസ്രായേൽജനത സീൻ
മരുഭൂമിയിലെത്തി. അവർ കാദേശിൽ
തങ്ങി. മിര്യാം മരിച്ചു. അവൾ അവിടെ സംസ്
കരിക്കപ്പെടുകയും ചെയ്തു.

### മോശെ ഒരു വീഴ്ച വരുത്തുന്നു

2ആ സ്ഥലത്ത് ജനങ്ങൾക്കു വേണ്ടത്ര വെള്ളം
ഉണ്ടായിരുന്നില്ല. അതിനാൽ മോശെയോടും
അഹരോനോടും പരാതി പറയാൻ ജനങ്ങൾ
സംഘടിച്ചു. 3അവർ മോശെയോടു വാദിച്ചു.
അവർ പറഞ്ഞു, “യഹോവയുടെ മുമ്പിൽ
ഞങ്ങളുടെ സഹോദരന്മാർ മരിച്ചതുപോലെ
ഞങ്ങളും മരിച്ചാൽ മതിയായിരുന്നു. 4യഹോവ
യുടെ ജനതയെ നീയെന്തിനാണ് ഈ മരുഭൂമി
യിലേക്കു കൊണ്ടുവന്നത്? ഞങ്ങളും ഞങ്ങ
ളുടെ മൃഗങ്ങളും ചാകണമെന്നാണോ നിന്റെ
ആഗ്രഹം? 5എന്തിനാണ് നീ ഞങ്ങളെ ഈജി
പ്തിൽനിന്നും നയിച്ചത്? ഇവിടെ ധാന്യമില്ല.
അത്തിപ്പഴങ്ങളോ മുന്തിരിപ്പഴങ്ങളോ മാതളനാ
രങ്ങയോ ഇല്ല. എന്തിന്, കുടിക്കാൻ വെള്ളം
പോലുമില്ല.”

6അതിനാൽ മോശെയും അഹരോനും ജന
ക്കൂട്ടത്തിനിടയിൽനിന്നും സമ്മേളനക്കൂടാരത്തി
ന്റെ കവാടത്തിങ്കലേക്കു പോയി. അവർ നില
ത്തു നമസ്കരിച്ചു. യഹോവയുടെ തേജസ്സ്
അവർക്കു പ്രത്യക്ഷപ്പെടുകയും ചെയ്തു.

7യഹോവ മോശെയോടു സംസാരിച്ചു.
അവൻ പറഞ്ഞു, 8“വിശേഷപ്പെട്ട ഊന്നുവടി
എടുക്കുക. നിന്റെ സഹോദരൻ അഹരോനെ
യും ആ ജനക്കൂട്ടത്തെയും കൂട്ടി ആ പാറയി
ലേക്കു ചെല്ലുക. ജനങ്ങളുടെ മുമ്പിൽവച്ച് പാറ
യോടു സംസാരിക്കുക. അപ്പോൾ പാറയിൽ
നിന്നും വെള്ളമുണ്ടാകും. അപ്പോൾ നിങ്ങൾക്ക്
ആ ജലം ജനങ്ങൾക്കും അവരുടെ മൃഗങ്ങൾക്കും
കൊടുക്കാം.”

9ഊന്നുവടി വിശുദ്ധകൂടാരത്തിൽ യഹോവ
യുടെ മുമ്പിൽ ആയിരുന്നു. യഹോവ പറഞ്ഞ
തുപോലെ മോശെ ഊന്നുവടി എടുത്തു. 10പാറ
യുടെ മുമ്പിൽ ഒത്തുകൂടാൻ മോശെയും അഹ
രോനും ജനങ്ങളോടു പറഞ്ഞു. അനന്തരം
മോശെ പറഞ്ഞു, “നിങ്ങൾ എപ്പോഴും പിറുപി
റുക്കുന്നല്ലോ. ഇനി എന്നെ ശ്രദ്ധിക്കുക. ഈ
പാറയിൽനിന്നും ഞാൻ വെള്ളം ഒഴുക്കാം.”
11മോശെ തന്റെ കൈ ഉയർത്തി പാറയിൽ
രണ്ടു തവണ അടിച്ചു. പാറയിൽനിന്നും വെള്ളം
ഒഴുകാൻ തുടങ്ങുകയും ജനങ്ങളും മൃഗങ്ങളും
വെള്ളം കുടിക്കുകയും ചെയ്തു.

12പക്ഷേ യഹോവ മോശെയോടും അഹരോ
നോടും പറഞ്ഞു, “യിസ്രായേൽജനത മുഴുവൻ
ചുറ്റും കൂടിയിട്ടുണ്ട്. പക്ഷേ നിങ്ങൾ എന്റെ
തേജസ്സ് വെളിപ്പെടുത്തിയില്ല. വെള്ളമുണ്ടാ
ക്കിയ ശക്തി എന്നിൽനിന്ന് വന്നതാണെന്ന്
നിങ്ങൾ ജനങ്ങളെ ബോധ്യപ്പെടുത്തിയില്ല.
നിങ്ങൾ എന്നിൽ വിശ്വസിച്ചുവെന്ന് ജനങ്ങ
ളോടു പറഞ്ഞില്ല. ഞാൻ വാഗ്ദാനം ചെയ്ത
ഭൂമി ഞാനവർക്കു നൽകും. എന്നാൽ അവരെ
അങ്ങോട്ടു നയിക്കുന്നതു നിങ്ങളായിരിക്കില്ല!”

13മെരീബാജലപ്രവാഹം എന്നാണ് ഈ
സ്ഥലം അറിയപ്പെടുന്നത്. ഇവിടെ വെച്ചാണ്
യിസ്രായേലുകാർ യഹോവയുമായി വാദി
ച്ചത്. ഇവിടെ വെച്ചാണ് താൻ വിശുദ്ധനാ
ണെന്ന് യഹോവ അവർക്കു കാണിച്ചു കൊടു
ത്തത്.

### ഏദോം യിസ്രായേലുകാരെ കടത്തിവിട്ടില്ല

14കാദേശിലായിരുന്നപ്പോൾ മോശെ എദോ
മിലെ രാജാവിന് ഒരു സന്ദേശം കൊടുത്തയച്ചു.
ഇതായിരുന്നു സന്ദേശം: “അങ്ങയുടെ സഹോ
ദരന്മാരായ യിസ്രായേൽജനത അങ്ങയോടു

പറയുന്നു: ഞങ്ങൾക്കുണ്ടായ യാതനകളെപ്പറ്റി
അങ്ങയ്ക്കറിയാമല്ലോ. 15അനേകമനേകം വർഷ
ങ്ങൾക്കുമുമ്പ് ഞങ്ങളുടെ പൂർവ്വികർ ഈജി
പ്തിലേക്കു പോയി. അനേകം വർഷം ഞങ്ങൾ
ഈജിപ്തിൽ താമസിക്കുകയും ചെയ്തു. ഈജി
പ്തുകാർ ഞങ്ങളോടു ക്രൂരമായി പെരുമാറി.
16പക്ഷേ ഞങ്ങൾ രക്ഷയ്ക്കായി യഹോവ
യോടു പ്രാർത്ഥിച്ചു. യഹോവ ഞങ്ങളുടെ
പ്രാർത്ഥന കേൾക്കുകയും ഞങ്ങളെ സഹായി
ക്കാൻ ഒരു ദൂതനെ അയയ്ക്കുകയും ചെയ്തു.
യഹോവ ഞങ്ങളെ ഈജിപ്തിൽനിന്നും മോചി
പ്പിച്ചു.
"ഇപ്പോൾ ഞങ്ങൾ അങ്ങയുടെ രാജ്യത്തി
ന്റെ അതിർത്തിയായ കാദേശിൽ എത്തിയിരി
ക്കുന്നു. 17ദയവായി അങ്ങയുടെ രാജ്യത്തുകൂടി
കടന്നുപോകാൻ ഞങ്ങളെ അനുവദിക്കുക.
അങ്ങയുടെ വയലുകളിലോ മുന്തിരിത്തോപ്പു
കളിലോ ഞങ്ങൾ പ്രവേശിക്കില്ല. അങ്ങയുടെ
ഒരു കിണറ്റിൽനിന്നും ഞങ്ങൾ വെള്ളം കുടി
ക്കില്ല. രാജപാതയിലൂടെ മാത്രമേ ഞങ്ങൾ നട
ക്കൂ. അങ്ങയുടെ രാജ്യം കടക്കുവോളം ഞങ്ങൾ
ആ പാതയിൽ ഇടത്തോട്ടോ വലത്തോട്ടോ
തിരിയുകയില്ല."
18എന്നാൽ എദോംരാജാവിന്റെ മറുപടി
ഇതായിരുന്നു,"നിങ്ങൾ ഞങ്ങളുടെ നാട്ടിലൂടെ
കടന്നുപോകാൻ പാടില്ല. അതിനു നിങ്ങൾ
ശ്രമിച്ചാൽ ഞങ്ങൾ വാളുമായി വന്ന് നിങ്ങ
ളോടു യുദ്ധം ചെയ്യും."
19യിസ്രായേൽജനത മറുപടി പറഞ്ഞു,
"ഞങ്ങൾ പ്രധാനപാതയിലൂടെയേ സഞ്ചരി
ക്കൂ. ഞങ്ങളുടെ മൃഗങ്ങൾ നിങ്ങളുടെ ജലം
കുടിച്ചാൽ അതിന്റെ വില ഞങ്ങൾ തരാം.
നിങ്ങളുടെ രാജ്യത്തുകൂടി ഞങ്ങൾക്കൊന്നു
കടന്നുപോകുകയേ വേണ്ടൂ. ഞങ്ങൾക്കിതു
സ്വന്തമാക്കണമെന്നാഗ്രഹമില്ല."
20പക്ഷേ എദോംരാജാവു പറഞ്ഞു, "ഞങ്ങ
ളുടെ രാജ്യത്തുകൂടി കടന്നുപോകാൻ ഞങ്ങള
നുവദിക്കുകയില്ല."
അനന്തരം എദോംരാജാവ് ഒരു വലിയ സൈ
നികവ്യൂഹവുമായി യിസ്രായേലിനെതിരെ
വന്നു. 21യിസ്രായേൽജനതയ്ക്കു തന്റെ രാജ്യ
ത്തുകൂടി മാർഗ്ഗം നൽകാൻ എദോംരാജാവ്
വിസമ്മതിച്ചു. അതിനാൽ യിസ്രായേൽജനത
തിരിച്ച് മറ്റൊരു വഴിയിലൂടെ പോയി.

### അഹരോൻ മരിക്കുന്നു

22യിസ്രായേൽജനത കാദേശിൽനിന്നും
യാത്രതിരിച്ച് ഹോർപർവ്വതത്തിലെത്തി. 23എ
ദോമിന്റെ അതിർത്തിക്കടുത്തായിരുന്നു ഹോർ
പർവ്വതം. യഹോവ മോശെയോടും അഹരോ
നോടും പറഞ്ഞു, 24"അഹരോൻ മരിച്ച് പൂർവ്വി
കരുടെ അടുത്തേക്കു പോകുവാനുള്ള കാല
മായി. യിസ്രായേൽജനതയ്ക്കു ഞാൻ വാഗ്ദാ
നം ചെയ്ത ദേശത്ത് അഹരോൻ പ്രവേശിക്കി
ല്ല. മോശെ, ഞാൻ നിന്നോട് ഇങ്ങനെ പറയു
ന്നതെന്തെന്നാൽ നീയും അഹരോനും മെരീബാ
ജലത്തിങ്കൽവച്ച് ഞാൻ തന്ന കല്പനകളെ പൂർ
ണ്ണമായും അനുസരിച്ചില്ല.
25"ഇപ്പോൾ, അഹരോനെയും അവന്റെ
പുത്രൻ എലെയാസാരിനെയും ഹോർപർവ്വത
ത്തിലേക്കു കൊണ്ടുവരിക. 26അഹരോന്റെ
വിശുദ്ധവസ്ത്രങ്ങൾ വാങ്ങി അത് അവന്റെ
പുത്രനായ എലെയാസാരിനെ ധരിപ്പിക്കുക.
അഹരോൻ പർവ്വതത്തിൽവച്ച് മരണമടയും.
അവൻ തന്റെ പൂർവ്വികരോടൊത്ത് ചേരു
കയും ചെയ്യും."
27യഹോവയുടെ കല്പന മോശെ അനുസരി
ച്ചു. മോശെയും അഹരോനും എലെയാസാരും
ഹോർപർവ്വതത്തിലേക്കു കയറി. യിസ്രായേൽ
ജനത മുഴുവൻ അതു നോക്കിനിന്നു. 28മോശെ
അഹരോന്റെ വിശുദ്ധവസ്ത്രങ്ങൾ ഊരിയെടു
ക്കുകയും അത് അവന്റെ പുത്രൻ എലെയാസാ
രിനെ ധരിപ്പിക്കുകയും ചെയ്തു. അനന്തരം
അഹരോൻ മലമുകളിൽവച്ച് മരിച്ചു. മോശെ
യും എലെയാസാരും മലയിറങ്ങി വന്നു. 29അഹ
രോൻ മരിച്ച വിവരം യിസ്രായേലുകാർ മുഴു
വനും അറിഞ്ഞു. അതിനാൽ യിസ്രായേലു
കാരെല്ലാം മുപ്പതു ദിവസം ദു:ഖമാചരിച്ചു.

### കനാന്യരുമായുള്ള യുദ്ധം

21 യിസ്രായേൽജനത അഥാരിമിലേക്കുള്ള
വഴിയിലൂടെ വരുന്നുവെന്ന് നെഗെ
വിലെ ഒരു പട്ടണമായ അരാദിലെ കനാന്യരാ
ജാവ് കേട്ടു. അതിനാൽ രാജാവ് യിസ്രായേ
ൽജനതയെ ആക്രമിച്ചു. ജനങ്ങളിൽ ചിലരെ
പിടികൂടി രാജാവ് തടവുകാരാക്കി. അപ്പോൾ
യിസ്രായേൽജനത യഹോവയോട് ഒരു വിശു
ദ്ധ വാഗ്ദാനം ചെയ്തു: "യഹോവേ, ദയവായി
ഇവരെ തോല്പിച്ച് ഞങ്ങളെ രക്ഷിച്ചാലും. അങ്ങ
നെ ചെയ്താൽ അവരുടെ നഗരങ്ങൾ ഞങ്ങൾ
അങ്ങയ്ക്കു നൽകാം. ഞങ്ങൾക്കവരെ മുഴുവൻ
നശിപ്പിക്കണം."
3യഹോവ യിസ്രായേൽജനതയുടെ പ്രാർ
ത്ഥന കേട്ടു. കനാന്യരെ തോല്പിക്കാൻ യഹോവ
യിസ്രായേൽജനതയെ സഹായിക്കുകയും
ചെയ്തു. യിസ്രായേൽജനത കനാന്യരേയും
അവരുടെ നഗരങ്ങളെയും മുഴുവൻ നശിപ്പിച്ചു.
അതിനാൽ ആ സ്ഥലം ഹോർമ്മാ എന്നു നാമക
രണം ചെയ്യപ്പെട്ടു.

### ഓട്ടു പാമ്പ്

4യിസ്രായേൽജനത, ഹോർപർവ്വതംവിട്ട്
ചെങ്കടലിലേക്കുള്ള പാതയിലൂടെ സഞ്ചരിച്ചു.
എദോംരാജ്യം ചുറ്റുന്നതിനാണവർ ഇങ്ങനെ
ചെയ്തത്. പക്ഷേ ജനങ്ങൾ അക്ഷമരായി.
5അവർ ദൈവത്തിനും മോശെയ്ക്കും എതിരെ
പിറുപിറുത്തു തുടങ്ങി. അവർ പറഞ്ഞു,
"ഞങ്ങളെ എന്തിനു ഈജിപ്തിൽനിന്നും
കൊണ്ടുവന്നു? ഇവിടെ ഈ മരുഭൂമിയിൽവച്ച്
ഞങ്ങൾ മരിക്കും! ഇവിടെ അപ്പമില്ല! വെള്ളമില്ല!
ഈ രുചിയില്ലാത്ത ഭക്ഷണം ഞങ്ങൾ വെറുക്കു
കയും ചെയ്യുന്നു!"
6അതിനാൽ യഹോവ ജനങ്ങൾക്കിടയിലേക്ക്
വിഷസർപ്പങ്ങളെ അയച്ചു. സർപ്പങ്ങൾ ജന
ങ്ങളെ കടിക്കുകയും അനേകം യിസ്രായേലു
കാർ മരണമടയുകയും ചെയ്തു. 7ജനങ്ങൾ
മോശെയുടെ അടുത്തുവന്നു പറഞ്ഞു, "യഹോ
വയ്ക്കും നിനക്കുമെതിരെ പരാതിപ്പെട്ടപ്പോൾ
ഞങ്ങൾ പാപം ചെയ്തുവെന്ന് ഞങ്ങളറി
യുന്നു. യഹോവയോടു പ്രാർത്ഥിക്കൂ. ഈ
സർപ്പങ്ങളെ തിരികെ വിളിക്കാൻ അവനോടു
പ്രാർത്ഥിക്കൂ." അതിനാൽ മോശെ ജനങ്ങൾക്കു
വേണ്ടി പ്രാർത്ഥിച്ചു.
8യഹോവ മോശെയോടു പറഞ്ഞു, "ഓടു
കൊണ്ടൊരു സർപ്പത്തെയുണ്ടാക്കി ഒരു തൂണിൽ
വയ്ക്കുക. ആരെയെങ്കിലും ഒരു പാമ്പ് കടി
ച്ചാൽ അയാൾ തൂണിന്മേലുള്ള ഓട്ടുപാമ്പിനെ
നോക്കുക. അപ്പോൾ അയാൾ മരിക്കുകയില്ല."

9അതിനാൽ മോശെ യഹോവയെ അനുസ
രിച്ചു. ഓടുകൊണ്ട് ഒരു സർപ്പത്തെ ഉണ്ടാക്കി
അവൻ ഒരു തൂണിന്മേൽവച്ചു. അനന്തരം
ആരെയെങ്കിലും പാമ്പ് കടിച്ചാൽ അയാൾ
വന്ന് തൂണിന്മേലുള്ള ഓട്ടുപാമ്പിനെ നോക്കു
കയും ജീവിക്കുകയും ചെയ്തു.

### മോവാബിലേക്കുള്ള യാത്ര

10യിസ്രായേൽജനത അവിടം വിട്ടുപോവു
കയും ഓബോത്തിൽ താവളമടിക്കുകയും ചെ
യ്തു. 11അനന്തരം അവർ ഓബോത്തു വിടുക
യും ഇയ്യെ-അബാരീമിൽ- മോവാബിനു കിഴ
ക്കുള്ള മരുഭൂമി-താവളമടിക്കുകയും ചെയ്തു.
12അവർ അവിടം വിടുകയും സാരേദ്താഴ്വ
രയിൽ താവളമടിക്കുകയും ചെയ്തു. 13അന
ന്തരം അവർ അവിടെനിന്നു നീങ്ങി മരുഭൂമി
യിൽ അർന്നോൻനദിയുടെ മറുകരയിൽ പാള
യമടിച്ചു. അമോര്യരുടെ അതിർത്തിയിൽ
നിന്നാണ് ഈ നദിയുടെ ഉത്ഭവം. മോവാബി
ന്റെയും അമോര്യരുടെയും അതിർത്തിയിലാ
ണ് താഴ്വരയുള്ളത്. 14അതിനാലാണ് ‘യഹോവ
യുടെ യുദ്ധങ്ങളുടെ പുസ്തക’ത്തിൽ ഇങ്ങനെ
എഴുതിയിരിക്കുന്നത്:
“സൂഫയിലെ വാഹേബ്, അർന്നോന്റെ
താഴ്വരകൾ, 15ആർ പട്ടണത്തിലേക്കു
നീളുന്ന താഴ്വരയ്ക്കരികിലുള്ള മലകൾ.
ഈ സ്ഥലങ്ങൾ മോവാബിന്റെ അതിർ
ത്തിയിലുള്ളവയാണ്.”

16യിസ്രായേൽജനത ആ സ്ഥലം ഉപേക്ഷി
ച്ചു ബേർ എന്ന സ്ഥലത്തേക്കു പോയി. കിണ
റുള്ള ഒരു സ്ഥലമായിരുന്നു അത്. ഇവിടെ
വെച്ചാണ്, “ജനങ്ങളെ ഇവിടെ വിളിച്ചു കൂട്ടുക,
അവർക്കു ഞാൻ വെള്ളം നൽകാം.” എന്നു
യഹോവ മോശെയോടു പറഞ്ഞത്.
17അനന്തരം യിസ്രായേൽജനത ഈ ഗാനം
പാടി:
“കിണറേ, വെള്ളത്തോടൊപ്പം ഒഴുകുക!
അതെപ്പറ്റി പാടുക!
18ഇതു കുഴിച്ചതൊരു മഹാൻ. നേതൃപ്രമുഖ
ന്മാർ ഈ കിണർ കുഴിച്ചു. അവർ തങ്ങളുടെ
അംശവടിയും ഊന്നുവടിയും ഉപയോഗിച്ചിതു
കുഴിച്ചു. മരുഭൂമിയിലെ ഒരു സമ്മാനമാണിത്.”
അതിനാൽ ജനങ്ങൾ ആ കിണറിനെ
“മത്ഥാനാ” എന്നു വിളിച്ചു. 19ജനങ്ങൾ മത്ഥാന
യിൽനിന്നും നഹലീയേലിലേക്കു യാത്ര
ചെയ്തു. അനന്തരം അവർ നഹലീയേലിൽ
നിന്നും ബാമോത്തിലേക്കു പോയി. 20ബാമോ
ത്തിൽനിന്നും മോവാബുതാഴ്വരയിലേക്കും
അവർ നീങ്ങി. ഇവിടെ പിസ്ഗാപർവ്വതം മരു
ഭൂമിക്കു മുകളിൽ നിൽക്കുന്നു.

### സീഹോനും ഓഗും

21യിസ്രായേൽജനത അമോര്യരുടെ രാജാ
വായ സീഹോന്റെയടുത്തേക്കു ചിലരെ അയ
ച്ചു. അവർ രാജാവിനോടു പറഞ്ഞു, 22“ഞ
ങ്ങളെ അങ്ങയുടെ രാജ്യത്തുകൂടി കടന്നുപോ
കാൻ അനുവദിക്കൂ. ഞങ്ങൾ വയലുകളിലോ
മുന്തിരിത്തോപ്പുകളിലോ പ്രവേശിക്കുകയില്ല.
നിങ്ങളുടെ കിണറുകളിൽനിന്നും ഞങ്ങൾ
വെള്ളം കുടിക്കുകയില്ല. രാജപാതയിലൂടെ
മാത്രമേ ഞങ്ങൾ നടക്കൂ. നിങ്ങളുടെ രാജ്യം
കടക്കുംവരെ ഞങ്ങൾ ആ വഴിയിൽത്തന്നെ
തുടരും.”

23എന്നാൽ തന്റെ രാജ്യത്തുകൂടി കടന്നു
പോകാൻ സീഹോൻരാജാവ് യിസ്രായേൽജന
തയെ അനുവദിച്ചില്ല. രാജാവ് തന്റെ സൈന്യ
വുമായി മരുഭൂമിയിലേക്കു വന്നു. യിസ്രായേൽ
ജനതയുമായി യുദ്ധം ചെയ്യാനാണദ്ദേഹം
വന്നത്. യാഹാസിൽവച്ച് രാജാവിന്റെ പട
യിസ്രായേൽജനതയ്ക്കെതിരെ യുദ്ധം ചെയ്തു.
24പക്ഷേ യിസ്രായേൽജനത രാജാവിനെ
വധിച്ചു. എന്നിട്ടവർ അർന്നോൻനദി മുതൽ
യാബ്ബോക്ക് നദിവരെ അവന്റെ രാജ്യം മുഴുവൻ
കയ്യടക്കി. അമ്മോന്യരുടെ അതിർത്തിവരെ
അവർ ആ ദേശം കയ്യടക്കി. അമ്മോന്യരുടെ
ശക്തമായ പ്രതിരോധം ഉണ്ടായിരുന്നതിനാൽ
അവർക്ക് അതിർത്തിയിൽ നിൽക്കേണ്ടിവന്നു.
25യിസ്രായേലുകാർ അമോര്യരുടെ നഗരങ്ങ
ളെല്ലാം കയ്യടക്കി അവിടെ പാർപ്പു തുടങ്ങി.
അവർ ഹെശ്ബോൻനഗരത്തെയും അതിന്റെ
ചുറ്റിലുമുള്ള ചെറുപട്ടണങ്ങളെപ്പോലും കീഴ
ടക്കി.
26അമോര്യരുടെ രാജാവായ സീഹോൻ
താമസിച്ചിരുന്നത് അവിടെയായിരുന്നു. മുമ്പ്
സീഹോൻ മോവാബിലെ രാജാവുമായി യുദ്ധം
ചെയ്തു. അർന്നോൻനദിവരെയുള്ള പ്രദേശ
ങ്ങൾ സീഹോൻ കയ്യടക്കി. 27അതിനാലാണ്
ഗായകർ ഈ ഗാനം പാടിയത്:
ഹെശ്ബോൻ, നീ വീണ്ടും നിർമ്മിക്കപ്പെ
ടട്ടെ. സീഹോന്റെ നഗരം വീണ്ടും നിർമ്മിക്ക
പ്പെടട്ടെ.
28ഹെശ്ബോനിൽ ഒരു അഗ്നിയുണ്ടായി. ആ
അഗ്നി സീഹോന്റെ നഗരത്തിലുണ്ടായി.
മോവാബിലെ ആർ നഗരത്തിനെ ആ അഗ്നി
നശിപ്പിച്ചു. അർന്നോൻനദിക്കരയിലെ മല
കളെ ആ അഗ്നി എരിച്ചുകളഞ്ഞു.
29മോവാബേ, നിനക്കു കഷ്ടം. കെമോശി
ന്റെ ജനം നശിപ്പിക്കപ്പെട്ടു. അവന്റെ പുത്ര
ന്മാർ ഓടിപ്പോയി. അവന്റെ പുത്രിമാരെ
അമോര്യരുടെ രാജാവായ സീഹോൻ തടവുകാ
രാക്കി. 30പക്ഷേ നമ്മൾ ആ അമോര്യരെ തോല്പി
ച്ചു. നമ്മൾ അവരുടെ നഗരങ്ങൾ ഹെശ്ബോൻ
മുതൽ ദീബോൻ വരെയും നാശീംമുതൽ മെദ
ബയ്ക്കടുത്ത് നോഫാവരെയും നശിപ്പിച്ചു.
31അങ്ങനെ യിസ്രായേൽജനത അമോര്യ
രുടെ ദേശത്ത് തങ്ങളുടെ പാളയമുറപ്പിച്ചു.
32യസേർനഗരം പരിശോധിക്കാൻ മോശെ
ചിലരെ അയച്ചു. അതിനുശേഷം യിസ്രായേൽ
ജനത ആ പട്ടണം പിടിച്ചെടുത്തു. അതിനു
ചുറ്റുമുള്ള പട്ടണങ്ങളും അവർ കീഴടക്കി.
അവിടെ വസിച്ചിരുന്ന അമോര്യരെ യിസ്രായേ
ലുകാർ ബലം പ്രയോഗിച്ചു പറഞ്ഞുവിട്ടു.
33അനന്തരം യിസ്രായേലുകാർ ബാശാനി
ലേക്കുള്ള വഴിയേ യാത്ര ചെയ്തു. ബാശാ
നിലെ രാജാവായ ഓഗ് തന്റെ സൈന്യവു
മായി എദ്രെയിൽവച്ച് യിസ്രായേലുകാരെ
നേരിട്ടു.
34പക്ഷേ യഹോവ മോശെയോടു പറഞ്ഞു,
“ആ രാജാവിനെ ഭയക്കേണ്ട. അവനെ തോല്പി
ക്കാൻ ഞാൻ നിങ്ങളെ അനുവദിക്കാം. അവ
ന്റെ മുഴുവൻസൈന്യവും നാടും നിങ്ങൾക്കു
കീഴടങ്ങും. ഹെശ്ബോനിൽ താമസിച്ച അമോ
ര്യരാജാവായ സീഹോനോടു ചെയ്തതുതന്നെ
അവരോടും ചെയ്യുക.”
35അതിനാൽ യിസ്രായേൽജനത ഓഗിനേ
യും സൈന്യത്തെയും തോല്പിച്ചു. അവർ അവ
നെയും അവന്റെ പുത്രന്മാരെയും സൈന്യ

ത്തെയും വധിച്ചു. എന്നിട്ടവർ അവൻെറ നാടു
മുഴുവൻ കൈക്കലാക്കി.

### ബിലെയാമും മോവാബിലെ രാജാവും

22 അനന്തരം യിസ്രായേൽജനത മോവാ
ബിൽ യോർദ്ദാൻതാഴ്‌വരയിലേക്കു
പോയി. യെരീഹോയ്ക്ക് എതിരെ യോർദ്ദാൻ
നദിയുടെ തീരത്ത് അവർ പാളയമടിച്ചു.
2-3യിസ്രായേൽജനത അമോര്യരോടു ചെയ്ത
തൊക്കെ സിപ്പോരിൻെറ പുത്രനായ ബാലാക്ക്
കണ്ടു. യിസ്രായേൽജനതയുടെ എണ്ണം വളരെ
യധികമായതിനാൽ മോവാബുരാജാവ് ഭയന്നു.
മോവാബ് യഥാർത്ഥത്തിൽ വല്ലാതെ ഭയന്നി
രുന്നു.
4മോവാബിലെ രാജാവ് മിദ്യാനിലെ നേതാ
ക്കളോടു പറഞ്ഞു, “യിസ്രായേൽജനതയുടെ
ഈ വലിയ സംഘം നമുക്കു ചുറ്റുമുള്ളതെല്ലാം,
വയലിൽ തൻെറ മുമ്പിൽ കണ്ടതെല്ലാം ഒരു
പശു തിന്നുന്നതുപോലെ നശിപ്പിക്കും.”
അപ്പോൾ സിപ്പോരിൻെറ പുത്രനായ
ബാലാക്ക് ആയിരുന്നു മോവാബിലെ രാജാവ്.
5അയാൾ ബെയോരിൻെറ പുത്രനായ ബിലെ
യാമിൻെറയടുത്തേക്ക് ചിലരെ അയച്ചു. യൂഫ്ര
ട്ടീസ് നദിക്കരയിൽ പെഥോരിലായിരുന്നു
ബിലെയാം താമസിച്ചിരുന്നത്. അവിടെയായി
രുന്നു ബിലെയാമിൻെറ ജനത വസിച്ചിരുന്നത്.
ബാലാക്കിൻെറ സന്ദേശം ഇതായിരുന്നു: “ഒരു
പുതിയ ജനത ഈജിപ്തിൽനിന്നും വന്നിരി
ക്കുന്നു. ഭൂമുഖം മുഴുവൻ മൂടത്തക്കയാളുകളുണ്ട്.
എൻെറ രാജ്യത്തിനു തൊട്ടടുത്ത് അവർ പാളയ
മടിച്ചിരിക്കുന്നു. 6വന്ന് എന്നെ രക്ഷിക്കൂ. എന്നെ
സംബന്ധിച്ചിടത്തോളം ഇവർ അതിശക്ത
രാണ്. നിനക്കു വലിയ ശക്തിയുണ്ടെന്നെനിക്ക
റിയാം. നീ ഒരാളെ അനുഗ്രഹിച്ചാൽ അയാൾക്കു
നന്മയുണ്ടാകും. നീ ഒരുവനെ ശപിച്ചാൽ
അവനു ദുരിതവുമുണ്ടാകും. അതിനാൽ വേഗം
വന്ന് ഈ ജനങ്ങൾക്കെതിരെ സംസാരിക്കുക.
അപ്പോൾ എനിക്കവരെ തോല്പിക്കാനായേക്കാം.
അപ്പോൾ എനിക്കവരെ ബലം പ്രയോഗിച്ച്
എൻെറ രാജ്യത്തുനിന്നും പുറത്താക്കാം.”
7മോവാബിലെയും മിദ്യാനിലെയും നേതാ
ക്കൾ അവിടം വിട്ടു. അവർ ബിലെയാമിനോടു
സംസാരിക്കാൻ പോയി. അവൻെറ സേവന
ത്തിനുള്ള പ്രതിഫലത്തുകയും അവർ കരുതി
യിരുന്നു. അനന്തരം അവർ ബാലാക്കിൻെറ
സന്ദേശം അറിയിച്ചു.
8ബിലെയാം അവരോടു പറഞ്ഞു, “ഇന്നു
രാത്രി ഇവിടെ തങ്ങുക. ഞാൻ യഹോവയോടു
സംസാരിച്ച് അവൻ നൽകുന്ന മറുപടി നിങ്ങ
ളോടു പറയാം.” അതിനാൽ മോവാബിലെ
നേതാക്കന്മാർ അന്നു രാത്രി ബിലെയാമിനോ
ടൊത്തു താമസിച്ചു.
9ദൈവം ബിലെയാമിൻെറയടുത്തെത്തി
ചോദിച്ചു, “നിന്നോടൊപ്പമുള്ള ഇവർ ആരാ
ണ്?”
10ബിലെയാം ദൈവത്തോടു പറഞ്ഞു,
“മോവാബിലെ രാജാവും സിപ്പോരിൻെറ പുത്ര
നുമായ ബാലാക്ക് ഒരു സന്ദേശവുമായി എൻെറ
യടുത്തേക്കയച്ചതാണ് ഇവരെ. 11സന്ദേശമി
താണ്: ഈജിപ്തിൽനിന്നൊരു മഹാജനത
വന്നിരിക്കുന്നു. ഭൂമിയെ പൊതിയാനും മാത്രം
ആളുണ്ട്. അതിനാൽ വന്ന് അവരെ ശപിക്കുക.
അപ്പോൾ എനിക്കവരെ യുദ്ധം ചെയ്ത്
എൻെറ രാജ്യത്തുനിന്നും ഓടിക്കാം.”

12പക്ഷേ ദൈവം ബിലെയാമിനോടു പറ
ഞ്ഞു,“അവരോടൊത്തു പോകരുത്. അവരെ നീ
ശപിക്കരുത് കാരണം അവർ അനുഗ്രഹിക്കപ്പെട്ട
എൻെറ ജനങ്ങളാണ്.”
13പിറ്റേന്ന് പ്രഭാതത്തിലുണർന്ന ബിലെയാം
ബാലാക്ക് അയച്ച നേതാക്കളോടു പറഞ്ഞു,
“നിങ്ങളുടെ സ്വരാജ്യത്തേക്കു മടങ്ങുക. നിങ്ങ
ളോടൊത്തു വരാൻ യഹോവ എന്നെ അനുവ
ദിച്ചില്ല.”
14അതിനാൽ മോവാബിലെ നേതാക്കൾ
ബാലാക്കിൻെറയടുത്തു മടങ്ങിച്ചെന്ന് അവ
നോട് ഇക്കാര്യം പറഞ്ഞു. അവർ പറഞ്ഞു,
“ഞങ്ങളോടൊത്തു വരാൻ ബിലെയാം വിസമ്മ
തിച്ചു.”
15അതിനാൽ ബാലാക്ക് മറ്റു നേതാക്കളെ
ബിലെയാമിൻെറയടുത്തേക്കയച്ചു. ആദ്യത്തേ
തിനെക്കാൾ കൂടുതൽ പേരെ ഇത്തവണ അയ
ച്ചു. ഇവർ ആദ്യം അയയ്ക്കപ്പെട്ടവരേക്കാൾ
കൂടുതൽ പ്രധാനികളുമാണ്. 16അവർ ബിലെ
യാമിനെ സമീപിച്ചു പറഞ്ഞു, “സിപ്പോരി
ൻെറ പുത്രനായ ബാലാക്ക് അങ്ങയോടു പറ
യുന്നു: എൻെറയടുത്തേക്കു വരാൻ ദയവായി
ഒന്നും തടസ്സമാക്കരുതേ. 17ഞാൻ ആവശ്യപ്പെടു
ന്നതു ചെയ്താൽ നിനക്കു ഞാൻ നീ ആവശ്യ
പ്പെടുന്നതെന്തും നൽകാം. വന്ന് എനിക്കു
വേണ്ടി ഇവർക്കെതിരെ സംസാരിക്കുക.”
18ബിലെയാം ബാലാക്കിൻെറ പ്രതിനിധി
കൾക്ക് തൻെറ സന്ദേശം നൽകി. അവൻ പറ
ഞ്ഞു, “എൻെറ ദൈവമായ യഹോവയെ എനി
ക്കനുസരിക്കണം. അവൻെറ കല്പനയെ ധിക്ക
രിച്ച് എനിക്കൊന്നും ചെയ്യാനാവില്ല. യഹോവ
കല്പിക്കാതെ ചെറുതോ വലുതോ ആയ ഒരു
കാര്യവും എനിക്കു ചെയ്യാനാവില്ല. ബാലാ
ക്ക്‌രാജാവ്, തൻെറ മനോഹരഭവനം വെള്ളിയും
സ്വർണ്ണവും നിറച്ചു തന്നാൽപോലും യഹോവ
യുടെ കല്പനയ്ക്കെതിരെ ഞാനൊന്നും ചെയ്യി
ല്ല. 19പക്ഷേ മറ്റുള്ളവർ ചെയ്തതുപോലെ ഇന്നു
രാത്രി നിനക്കും ഇവിടെ തങ്ങാം. രാത്രിയിൽ,
യഹോവ എന്നോടെന്താണു കല്പിക്കുന്നതെന്നു
നോക്കട്ടെ.”
20ആ രാത്രി ദൈവം ബിലെയാമിൻെറ അടു
ത്തുവന്നു. ദൈവം പറഞ്ഞു, “ഇവർ വീണ്ടും
വന്ന് നിന്നെ ക്ഷണിക്കുന്നു. അതിനാൽ നീ
അവരോടൊത്തു പോകുക. പക്ഷേ ഞാൻ ചെ
യ്യാൻ പറയുന്ന കാര്യങ്ങളേ നീ ചെയ്യാവൂ.”

### ബിലെയാമും അവൻെറ കഴുതയും

21പിറ്റേന്നു രാവിലെ ബിലെയാം ഉണർന്ന്
തൻെറ കഴുതയ്ക്കു ജീനികെട്ടി. അനന്തരം
അവൻ മോവാബിൽനിന്നുള്ള നേതാക്കളോ
ടൊത്തു പോയി. 22ബിലെയാം തൻെറ കഴുത
പ്പുറത്തു സഞ്ചരിക്കുകയായിരുന്നു. അവൻെറ
രണ്ടു ഭൃത്യന്മാർ അവനോടൊത്തുണ്ടായിരുന്നു.
ബിലെയാം യാത്ര ചെയ്യവേ ദൈവം കോപി
ഷ്ഠനായി. അതിനാൽ യഹോവയുടെ ദൂതൻ
മാർഗ്ഗമദ്ധ്യേ ബിലെയാമിനു മുന്നിൽനിന്നു.
ബിലെയാമിനെ തടയാൻ തുടങ്ങുകയായി
രുന്നു ദൂതൻ.
23യഹോവയുടെ ദൂതൻ വഴിയിൽ നിൽ
ക്കുന്നത് ബിലെയാമിൻെറ കഴുത കണ്ടു. ദൂതൻ
തൻെറ കയ്യിൽ ഒരു വാൾ പിടിച്ചിരുന്നു. അതി
നാൽ കഴുത പാതയിൽനിന്നും തിരിഞ്ഞ് വയ
ലിലേക്കു കയറി. ബിലെയാമിന് ദൂതനെ
കാണാനായില്ല. അതിനാലവൻ കഴുതയോടു

വളരെ കോപിച്ചു. അവൻ അതിനെ അടിച്ച്
പാതയിലേക്കു ഓടിച്ചു.
24അനന്തരം പാത ഇടുങ്ങിയതാകുന്നിടത്തു
യഹോവയുടെ ദൂതൻ നിന്നു. രണ്ടു മുന്തിരി
ത്തോട്ടങ്ങൾക്കിടയിലായിരുന്നു അത്. പാത
യുടെ ഇരുവശത്തും ഭിത്തികളുണ്ടായിരുന്നു.
25കഴുത വീണ്ടും യഹോവയുടെ ദൂതനെ കണ്ടു.
അതിനാൽ കഴുത ഒരു ഭിത്തിയോടു വളരെ
ചേർന്നു നടന്നു. അത് ബിലെയാമിൻെറ പാദം
മതിലിനോട് ചേർത്ത് ഞെരുക്കി. അതിനാൽ
അവൻ കഴുതയെ വീണ്ടും തല്ലി.
26പിന്നീട് യഹോവയുടെ ദൂതൻ മറ്റൊരി
ടത്തു നിന്നു. പാത ഇടുങ്ങിയതാകുന്ന ഒരിടമാ
യിരുന്നു അത്. അവിടെ കഴുതയ്ക്ക് എങ്ങോട്ടും
തിരിയാനാകുമായിരുന്നില്ല. അതിന് ഇടത്തോ
ട്ടോ വലത്തോട്ടോ തിരിയാനാകുമായിരുന്നില്ല.
27കഴുത യഹോവയുടെ ദൂതനെ കണ്ടു. അതി
നാൽ ബിലെയാമിനെയും പുറത്തിരുത്തി
കഴുത നിലത്തു കിടന്നു. ബിലെയാമിന് കഴുത
യോട് കടുത്ത ദേഷ്യമുണ്ടായി. അവൻ
അതിനെ തൻെറ ഊന്നുവടി കൊണ്ട് തല്ലി.
28അപ്പോൾ യഹോവ കഴുതയ്ക്ക് സംസാര
ശേഷി നൽകി. കഴുത ബിലെയാമിനോടു ചോ
ദിച്ചു, "അങ്ങെന്തിനാണെന്നോട് കോപിക്കു
ന്നത്? ഞാനങ്ങയോട് എന്തു ചെയ്തു? മൂന്നു
തവണയായി അങ്ങെന്നെ തല്ലുന്നു!" 29ബിലെ
യാം കഴുതയോടു മറുപടി പറഞ്ഞു, "നീയെ
ന്നെ പരിഹാസ്യനാക്കി. എൻെറ കയ്യിലൊരു
വാളുണ്ടായിരുന്നെങ്കിൽ നിന്നെ ഇപ്പോൾ
ത്തന്നെ കൊന്നേനെ!" 30എന്നാൽ കഴുത ബിലെ
യാമിനോടു പറഞ്ഞു, "നോക്കൂ, ഞാൻ അങ്ങ
യുടെ സ്വന്തം കഴുതയാണ്! അനേകമനേകം
വർഷങ്ങൾ അങ്ങ് എൻെറ പുറത്തു കയറി
സഞ്ചരിച്ചു. മുമ്പൊരിക്കലും ഞാനിങ്ങനെ
ചെയ്തിട്ടില്ലെന്ന് അങ്ങയ്ക്കറിയാമല്ലോ!"
ബിലെയാം പറഞ്ഞു, "അതു ശരിയാണ്."
31അനന്തരം യഹോവ ബിലെയാമിന് ദൂത
നെ കാണിച്ചു കൊടുത്തു. യഹോവയുടെ
ദൂതൻ കയ്യിലൊരു വാളുമേന്തി വഴിമദ്ധ്യേ നിൽ
ക്കുന്നു. ബിലെയാം നിലത്തു നമസ്കരിച്ചു.
32അപ്പോൾ യഹോവയുടെ ദൂതൻ ബിലെ
യാമിനോടു ചോദിച്ചു, "നീയെന്തിനാണ്
നിൻെറ കഴുതയെ മൂന്നു തവണ തല്ലിയത്?
ഞാൻ നിന്നെ തടയാൻ വന്നവനാണ്. പക്ഷേ
33തക്കസമയത്ത് നിൻെറ കഴുത എന്നെക്കണ്ട്
തിരിഞ്ഞകന്നു. മൂന്നു തവണ അങ്ങനെയു
ണ്ടായി. കഴുത തിരിഞ്ഞില്ലായിരുന്നെങ്കിൽ
ഞാനിതിനകം തന്നെ നിന്നെ വധിച്ചേനെ.
നിൻെറ കഴുതയെ ഞാൻ ജീവിക്കാനും അനുവ
ദിച്ചേനെ."
34അനന്തരം ബിലെയാം യഹോവയുടെ ദൂത
നോടു പറഞ്ഞു, "ഞാൻ പാപം ചെയ്തിരി
ക്കുന്നു. അങ്ങ് വഴിയിൽ നിൽക്കുന്നുവെന്നതു
ഞാനറിഞ്ഞില്ല. ഞാൻ തെറ്റാണു ചെയ്യുന്ന
തെങ്കിൽ ഞാൻ വീട്ടിലേക്കു മടങ്ങാം."
35അപ്പോൾ യഹോവയുടെ ദൂതൻ ബിലെ
യാമിനോടു പറഞ്ഞു, "അരുത്! നിനക്കിവരോ
ടൊപ്പം പോകാം. പക്ഷേ സൂക്ഷിക്കുക. ഞാൻ
പറയാൻ ആവശ്യപ്പെടുന്ന വാക്കുകളേ നീ
പറയാവൂ." അതിനാൽ ബിലെയാം, ബാലാക്ക്
അയച്ച നേതാക്കളോടൊത്തു പോയി.
36ബിലെയാം വരുന്നുവെന്നത് ബാലാക്ക്
കേട്ടു. അതിനാൽ ബാലാക്ക്, അർന്നോൻനദി
ക്കരയിൽ മോവാബ് പട്ടണംവരെ അവനെ
സ്വീകരിക്കുവനായി പോയി. അത് അവൻെറ
രാജ്യത്തിൻെറ വടക്കേ അതിർത്തിയിലായി
രുന്നു. 37ബാലാക്ക്, ബിലെയാമിനെ കണ്ട
പ്പോൾ പറഞ്ഞു, "ഞാൻ നിന്നോട് നേരത്തെ
വരാൻ പറഞ്ഞതല്ലേ? ഇതു വളരെ വളരെ
പ്രധാനപ്പെട്ട കാര്യമാണെന്നു ഞാൻ പറഞ്ഞു.
എന്താണു നീ വരാതിരുന്നത്? എനിക്കിപ്പോൾ
നിനക്കു പ്രതിഫലം തരാൻ കഴിവില്ലെ
ന്നാണോ?"
38ബിലെയാം പറഞ്ഞു, "പക്ഷേ ഞാൻ
ഇപ്പോളിവിടെയുണ്ടല്ലോ. ഞാൻ വന്നെങ്കിലും
അങ്ങയുടെ ആവശ്യം നിറവേറ്റാൻ ഞാൻ
പ്രാപ്തനല്ല. യഹോവയായ ദൈവം പഠിപ്പി
ക്കുന്ന വാക്കുകളേ എനിക്കു പറയാനാവൂ."
39അനന്തരം ബിലെയാം ബാലാക്കിനോ
ടൊത്ത് കിര്യത്ത്ഹൂസോത്തിലേക്കു പോയി.
40ബാലാക്ക് ഏതാനും കാളകളെയും ആടുക
ളെയും ബലിയർപ്പിച്ചു. കുറെ മാംസം അവൻ
ബിലെയാമിനും കുറെ തന്നോടൊപ്പമുണ്ടായി
രുന്ന നേതാക്കന്മാർക്കും നൽകി.
41പിറ്റേന്നു രാവിലെ, ബാലാക്ക്, ബിലെയാ
മിനെ ബാമോത്ത്ബാലിലേക്കു കൊണ്ടു
പോയി. അവിടെനിന്ന് അവർക്ക് യിസ്രായേൽ
പാളയത്തിൻെറ ഒരു ഭാഗം കാണാമായിരുന്നു.

## ബിലെയാമിൻെറ ആദ്യ സന്ദേശം

23 ബിലെയാം പറഞ്ഞു, "ഇവിടെ ഏഴു
യാഗപീഠങ്ങൾ പണിയുക. കൂടാതെ
എനിക്കായി ഏഴു കാളകളെയും ഏഴ് ആണാടു
കളെയും ഒരുക്കുക." 2ബിലെയാം ആവശ്യ
പ്പെട്ടതുപോലെ ബാലാക്ക് ചെയ്തു. അനന്തരം
ബാലാക്കും ബിലെയാമും ഓരോ യാഗപീഠ
ത്തിൽവച്ച് ഒരു കാളയേയും ഒരു ആണാടി
നെയും വീതം കൊന്നു.
3അനന്തരം ബിലെയാം ബാലാക്കിനോടു പറ
ഞ്ഞു, "ഇവിടെ യാഗപീഠത്തിനടുത്തു തങ്ങുക.
ഞാൻ മറ്റൊരിടത്തേക്കു പോകട്ടെ. അപ്പോൾ
യഹോവ എന്നെ സന്ദർശിച്ച് ഞാനെന്താണു
പറയേണ്ടതെന്നു പറഞ്ഞു തന്നേക്കും. "അന
ന്തരം ബിലെയാം ഉയർന്ന ഒരു സ്ഥലത്തേക്കു
പോയി.
4ദൈവം അവിടെ ബിലെയാമിൻെറ അടു
ത്തുവന്നു. ബിലെയാം പറഞ്ഞു, "ഞാൻ ഏഴു
യാഗപീഠങ്ങൾ ഉണ്ടാക്കി. ഞാൻ ഓരോ യാഗ
പീഠത്തിലുംവച്ച് ഓരോ കാളയേയും ആണാ
ടിനേയും കൊന്നു ബലിയർപ്പിക്കുകയും ചെ
യ്തു."
5അപ്പോൾ യഹോവ ബിലെയാമിനോട്
അവൻ എന്താണു പറയേണ്ടതെന്നു പറഞ്ഞു,
"ബാലാക്കിൻെറയടുത്തു ചെന്ന് ഞാൻ പറ
ഞ്ഞുതരുന്ന കാര്യങ്ങൾ പറയുക."
6അതിനാൽ ബിലെയാം ബാലാക്കിൻെറ
അടുത്തേക്കു പോയി. ബാലാക്ക് അപ്പോഴും
യാഗപീഠത്തിനടുത്തു നിൽക്കുകയായിരുന്നു.
മോവാബിലെ എല്ലാ നേതാക്കന്മാരും അവിടെ
അവനോടൊപ്പം ഉണ്ടായിരുന്നു. 7അപ്പോൾ
ബിലെയാം ഇക്കാര്യങ്ങൾ പറഞ്ഞു:

അരാമിലെ കിഴക്കൻ മലകളിൽനിന്ന് മോവാ
ബിലെ ബാലാക്കുരാജാവ് എന്നെ ഇവിടെ
കൊണ്ടുവന്നിരിക്കുന്നു. ബാലാക്ക് എന്നോടു
പറഞ്ഞു, "വരൂ, എനിക്കായി യാക്കോബിനെ
ശപിക്കൂ. വരൂ, യിസ്രായേൽജനതയെ അപല
പിക്കൂ."

8എന്നാൽ ദൈവം അവർക്കെതിരല്ല, അതി
നാൽ എനിക്കവരെ ശപിക്കാനുമാവില്ല! അവർ
ക്കു ദുരിതമുണ്ടാക്കാൻ യഹോവയ്ക്കാഗ്രഹമില്ല.
അതിനാൽ എനിക്കതിനു കഴിയില്ല.
9അവരെ ഞാൻ മലമുകളിൽ നിന്നു
കാണുന്നു. ഗിരിശൃംഗങ്ങളിൽനിന്നും ഞാനവരെ
കാണുന്നു. അവർ തനിച്ചു പാർക്കുന്നു. അവർ
മറ്റൊരു ജനതയുടെ ഭാഗമല്ല.
10യാക്കോബിന്റെ ജനതയെ ആർക്കെണ്ണാ
നാകും? അവർ ധൂളിയെപ്പോലെയാണ്. യിസ്രാ
യേൽജനതയുടെ നാലിലൊന്നിനെപ്പോലും
ആർക്കുമെണ്ണാനാവില്ല. ഞാനൊരു നീതിമാ
നായി മരിക്കട്ടെ. അവരുടെ ജീവിതംപോലെ
എന്റേതും ആഹ്ലാദം നിറഞ്ഞതാകട്ടെ!
11ബാലാക്ക് ബിലെയാമിനോടു പറഞ്ഞു,
“എന്നോടു നീ എന്താണു ചെയ്തത്? എന്റെ
ശത്രുക്കളെ ശപിക്കാനാണു നിന്നെ ഞാൻ
ക്ഷണിച്ചു വരുത്തിയത്. പക്ഷേ നീയവരെ
അനുഗ്രഹിക്കുക മാത്രമാണു ചെയ്തത്!”
12പക്ഷേ ബിലെയാം മറുപടി പറഞ്ഞു,
“യഹോവ എന്റെ നാവിൽ പറഞ്ഞുതന്ന
കാര്യങ്ങൾ ഞാൻ പറഞ്ഞേ പറ്റൂ.”
13അപ്പോൾ ബാലാക്ക് അവനോടു പറഞ്ഞു,
“അതിനാൽ എന്നോടൊത്തു മറ്റൊരിടത്തേക്കു
വരിക. നിനക്കവരെ മുഴുവൻ കാണാനാകു
ന്നില്ല. ഒരു ഭാഗം മാത്രമേ നിനക്കിപ്പോൾ
കാണാനാകുന്നുള്ളൂ. അവിടെനിന്ന് നിനക്ക
വരെ എനിക്കുവേണ്ടി ശപിക്കാം.” 14അതിനാൽ
ബാലാക്ക് ബിലെയാമിനെ സോഫീംപരപ്പിലേ
ക്കു കൊണ്ടുപോയി. പിസ്ഗാമലയുടെ കൊടു
മുടിയിലായിരുന്നു അത്. അവിടെ ബാലാക്ക്
ഏഴു യാഗപീഠങ്ങളുണ്ടാക്കി. തുടർന്ന് ബാലാ
ക്ക് ഓരോ കാളയേയും ആണാടിനേയും ഓരോ
യാഗപീഠത്തിൽവച്ച് കൊന്നു ബലിയർപ്പിച്ചു.
15അതിനാൽ ബിലെയാം ബാലാക്കിനോടു
പറഞ്ഞു, “ഈ യാഗപീഠത്തിനടുത്തു നിൽക്കു
ക. ഞാനവിടെപ്പോയി ദൈവത്തെ കാണട്ടെ.”
16അതിനാൽ യഹോവ ബിലെയാമിന്റെയ
ടുത്തു വന്ന് എന്താണു പറയേണ്ടതെന്ന് അവനു
പറഞ്ഞുകൊടുത്തു. അനന്തരം ബാലാക്കിന്റെ
അടുത്തു ചെന്ന് അതെല്ലാം പറയാൻ യഹോവ
ബിലെയാമിനോടു പറഞ്ഞു. 17അതിനാൽ
ബിലെയാം ബാലാക്കിന്റെയടുത്തേക്കു പോ
യി. ബാലാക്ക് അപ്പോഴും യാഗപീഠത്തിന
ടുത്തു നിൽക്കുന്നുണ്ടായിരുന്നു. മോവാബിലെ
നേതാക്കന്മാരും അവനോടൊപ്പമുണ്ടായിരുന്നു.
ബിലെയാം വരുന്നതുകണ്ട് ബാലാക്കു ചോദി
ച്ചു, “യഹോവ എന്താണു പറഞ്ഞത്?”

## ബിലെയാമിന്റെ രണ്ടാം സന്ദേശം

18അപ്പോൾ ബിലെയാം ഇക്കാര്യങ്ങൾ പറ
ഞ്ഞു:
“ബാലാക്ക്, എഴുന്നേറ്റുനിന്ന് ഞാൻ പറയു
ന്നതു കേൾക്കൂ. സിപ്പോരിന്റെ മകനായ
ബാലാക്ക്, ഞാൻ പറയുന്നതു കേൾക്കൂ.
19ദൈവം ഒരു മനുഷ്യനല്ല; അവൻ നുണ
പറയില്ല. ദൈവം മനുഷ്യപുത്രനല്ല; അവന്റെ
തീരുമാനങ്ങൾ മാറില്ല. അവൻ ചെയ്യുമെന്നു
പറഞ്ഞവ ചെയ്യും. യഹോവ തന്റെ വാഗ്ദാ
നങ്ങൾ നിറവേറ്റും.
20ഇവരെ അനുഗ്രഹിക്കാൻ യഹോവ എന്നോ
ടാജ്ഞാപിച്ചു. യഹോവ അവരെ അനുഗ്ര
ഹിച്ചു, അതിനാൽ എനിക്കതു മാറ്റാനാവില്ല.
21യാക്കോബിന്റെ ജനതയിൽ ദൈവം ഒരു
തെറ്റും കാണുന്നില്ല. യിസ്രായേൽജനതയിൽ
ദൈവം ഒരു പാപവും കാണുന്നില്ല. അവരുടെ
ദൈവമായ യഹോവ അവരോടൊപ്പമാണ്.
മഹാരാജാവ് അവരോടൊപ്പമാണ്!
22ദൈവം അവരെ ഈജിപ്തിൽനിന്നും
കൊണ്ടുവന്നു. അവർക്കു കാട്ടുകാളയുടെ കരു
ത്തുണ്ട്.
23യാക്കോബിന്റെ ജനത ഏതൊരു ശക്തി
ക്കും അജയ്യരാണ്. യിസ്രായേൽജനതയെ തട
യാൻ ഒരാഭിചാരത്തിനുമാവില്ല. യാക്കോബി
നെയും യിസ്രായേൽജനതയെയും പറ്റി ജന
ങ്ങൾ ഇങ്ങനെ പറയും: ‘ദൈവത്തിന്റെ മഹ
ത്തായ ചെയ്തികളിതാ!’
24സിംഹത്തെപ്പോലെ കരുത്തരായവർ,
അവർ സിംഹത്തെപ്പോലെ പോരാടുന്നു. ശത്രു
വിനെ തിന്നു തീരുംവരെ വിശ്രമിക്കാത്ത
സിംഹം. തനിക്കെതിരെ വരുന്ന ശത്രുവിന്റെ
രക്തം മുഴുവൻ കുടിച്ചു തീർക്കുംവരെ വിശ്ര
മിക്കാത്ത സിംഹം.”
25അപ്പോൾ ബാലാക്ക്, ബിലെയാമിനോടു
പറഞ്ഞു, “നീ അവരെ അനുഗ്രഹിക്കുന്നുമില്ല
ശപിക്കുന്നുമില്ല!”
26ബിലെയാം മറുപടി പറഞ്ഞു, “യഹോവ
പറയുമ്പോലെയേ എനിക്കു പറയാനാവൂ
എന്ന് ഞാൻ നേരത്തെ പറഞ്ഞിട്ടുണ്ട്.”
27അപ്പോൾ ബാലാക്ക്, ബിലെയാമിനോടു
പറഞ്ഞു, “അതുകൊണ്ട് എന്റെകൂടെ മറ്റൊരിട
ത്തേക്കു വരിക. അവിടെനിന്ന് നീ അവരെ
ശപിക്കുന്നത് ദൈവത്തിനിഷ്ടമായേക്കും.” 8അ
തിനാൽ ബാലാക്ക് ബിലെയാമിനെ പെയോർ
പർവ്വതത്തിന്റെ മുകളിലേക്കു കൊണ്ടുപോ
യി. മരുഭൂമിക്കഭിമുഖമായാണ് ആ പർവ്വതം
നിൽക്കുന്നത്.
29ബിലെയാം പറഞ്ഞു. “ഇവിടെ ഏഴു യാഗ
പീഠങ്ങളുണ്ടാക്കുക. ഏഴു കാളകളേയും ഏഴു
ആണാടുകളെയും ഒരുക്കുക.” 30ബിലെയാം പറ
ഞ്ഞതെല്ലാം ബാലാക്ക് ചെയ്തു. കാളകളേയും
ആണാടുകളേയും ബാലാക്ക് യാഗമർപ്പിച്ചു.

## ബിലെയാമിന്റെ മൂന്നാം സന്ദേശം

24 യിസ്രായേൽജനതയെ അനുഗ്രഹിക്കാൻ
യഹോവ ആഗ്രഹിക്കുന്നതായി ബിലെ
യാം മനസ്സിലാക്കി. അതിനെതിരെ ഒരാഭിചാരം
നടത്താനും ബിലെയാം തുനിഞ്ഞില്ല. പക്ഷേ
ബിലെയാം തിരിഞ്ഞുനിന്ന് മരുഭൂമിയെ
നോക്കി. 2മരുഭൂമിയിലാകമാനം യിസ്രായേൽജ
നത വ്യാപിച്ചിരിക്കുന്നത് അവൻ കണ്ടു. അവർ
ഗോത്രംഗോത്രമായി പാളയമടിച്ചിരിക്കുകയാ
യിരുന്നു. അപ്പോൾ ദൈവത്തിന്റെ ആത്മാവ്
ബിലെയാമിനെ സമീപിച്ചു. 3ബിലെയാം
ഇങ്ങനെ പറയുകയും ചെയ്തു:
“ബെയോരിന്റെ പുത്രനായ ബിലെയാമി
ന്റെ സന്ദേശം. എനിക്കു വ്യക്തമായി കാണാൻ
കഴിയുന്ന കാര്യങ്ങളെപ്പറ്റി ഞാൻ പറയട്ടെ.
4ദൈവത്തിൽനിന്നും ഞാൻ കേട്ട സന്ദേശ
മാണിത്. സർവ്വശക്തനായ ദൈവം കാട്ടിത്ത
ന്നത് ഞാൻ കണ്ടു. ഞാൻ വ്യക്തമായിക്കണ്ടത്
വിനയത്തോടെ പറയട്ടെ.
“യാക്കോബിന്റെ ജനമേ, നിന്റെ കൂടാര
ങ്ങൾ എത്ര മനോഹരങ്ങൾ! യിസ്രായേൽ
ജനമേ, നിന്റെ ഭവനങ്ങൾ എത്ര മനോഹരം!
6അരുവിയോരത്തു നട്ടു വളർത്തിയ പൂന്തോ
പ്പുകൾ പോലെ. നദീതടത്തിൽ നട്ടു വളർ

ത്തിയ പൂന്തോപ്പുപോലെ. യഹോവ നട്ടു വള
ർത്തിയ സുഗന്ധക്കാടുകൾപോലെ. ജലാന്തി
കത്തിൽ വളരുന്ന (സുന്ദരമായ) ദേവദാരുവൃക്ഷ
ങ്ങൾ പോലെ.
7നിനക്കെപ്പോഴും ജലസമൃദ്ധി, നിൻെറ
വിത്തുകൾ വളരാനാവശ്യമായത്ര. നിൻെറ
രാജാവ് ആഗാഗുരാജാവിനേക്കാൾ മഹാനായി
രിക്കും. നിൻെറ രാജ്യം അതിമഹത്തായിരിക്കും.
8“ദൈവം അവരെ ഈജിപ്തിൽനിന്നും കൊ
ണ്ടുവന്നു. അവർ കാട്ടുകാളയെപ്പോലെ കരു
ത്തർ. അവർ തങ്ങളുടെ ശത്രുക്കളെ മുഴുവൻ
തോല്പിക്കും. അവർ ശത്രുക്കളുടെ എല്ലു തകർക്കു
കയും അമ്പുകളെല്ലാം ഒടിക്കുകയും ചെയ്യും.
9“യിസ്രായേൽ ഒരു സിംഹത്തെപ്പോലെയാ
ണ്, പതുങ്ങിപ്പതുങ്ങിക്കിടക്കുന്നു. അതെ, അവർ
ഒരു സിംഹക്കുട്ടിയെപ്പോലെ, ആരും ഉണർത്താ
നാഗ്രഹിക്കാത്ത സിംഹക്കുട്ടി. നിന്നെ അനുഗ്ര
ഹിക്കുന്നവൻ അനുഗ്രഹീതൻ. നിന്നെ ശപിക്കു
ന്നവൻ ശാപഗ്രസ്തൻ.”
10ബാലാക്കിന് ബിലെയാമിനോട് വളരെ
ദേഷ്യമുണ്ടായി. ബാലാക്ക് തൻെറ ഇരുകൈക
ളും ചേർത്ത് ഇടിച്ചു. ബാലാക്ക് ബിലെയാമി
നോടു പറഞ്ഞു, “നിന്നെ ഞാൻ വിളിച്ചു
വരുത്തിയത് എൻെറ ശത്രുക്കളെ ശപിക്കാനാ
ണ്. പക്ഷേ നീ അവരെ അനുഗ്രഹിച്ചിരിക്കുന്നു.
നീയവരെ മൂന്നു തവണ അനുഗ്രഹിച്ചിരിക്കു
ന്നു. 11ഇപ്പോൾ ദൂരെ പോകൂ! ഞാൻ നിന
ക്കൊരു നല്ല പ്രതിഫലം വാഗ്ദാനം ചെയ്തു.
പക്ഷേ യഹോവ നിൻെറ പ്രതിഫലം തട്ടിക്ക
ളഞ്ഞു.”
12ബിലെയാം ബാലാക്കിനോടു പറഞ്ഞു,
“നീ എൻെറയടുത്തേക്ക് ആളുകളെ അയച്ചു.
അവർ എന്നെ വിളിച്ചു. പക്ഷേ ഞാനവരോടു
പറഞ്ഞു, 13‘ബാലാക്ക് എനിക്ക് തൻെറ അതി
സുന്ദരമായ ഭവനം വെള്ളിയും സ്വർണ്ണവും
നിറച്ചു തന്നേക്കാം. പക്ഷേ ഞാനിപ്പോഴും പറ
യുന്നു, യഹോവ കല്പിക്കുമ്പോലെയേ എനിക്കു
സംസാരിക്കാനാവൂ.’ എനിക്കു സ്വമേധയായി
നന്മയോ തിന്മയോ ചെയ്യാൻ കഴിയില്ല.
നിൻെറയാളുകളോട് ഞാൻ ഇങ്ങനെയൊക്കെ
പ്പറഞ്ഞത് നീ തീർച്ചയായും ഓർക്കുന്നുണ്ടാകും.
14ഇനി ഞാനെൻെറ നാട്ടിലേക്കു മടങ്ങുന്നു.
പക്ഷേ ഞാൻ നിനക്ക് ഈ മുന്നറിയിപ്പു നൽ
കുന്നു. ഭാവിയിൽ യിസ്രായേൽജനത നിന്നോ
ടും നിൻെറ ജനങ്ങളോടും എന്തു ചെയ്യുമെന്നു
ഞാൻ പറയാം.”

## ബിലെയാമിൻെറ അവസാന സന്ദേശം

15അനന്തരം ബിലെയാം ഇങ്ങനെ പറഞ്ഞു:
“ബെയോരിൻെറ പുത്രനായ ബിലെയാമി
ൻെറ സന്ദേശം. വ്യക്തമായിക്കണ്ട കാര്യങ്ങൾ
ഞാൻ പറയുന്നു.
16ദൈവത്തിൽനിന്നും ഞാൻ ഈ സന്ദേശം
കേട്ടു. അത്യുന്നതനായ ദൈവം പഠിപ്പിച്ചതു
ഞാൻ മനസ്സിലാക്കി. സർവ്വശക്തനായ ദൈവം
എന്നെ കാണിച്ചു. ഞാൻ വ്യക്തമായി കണ്ടത്
വിനയപൂർവ്വം പറയാം.
17“യഹോവ വരുന്നത് ഞാൻ കാണുന്നു,
പക്ഷേ ഇപ്പോഴല്ല. അവൻ വരുന്നതു ഞാൻ
കാണുന്നു, പക്ഷേ അടുത്തല്ല. യാക്കോബിൻെറ
കുടുംബത്തിൽനിന്നും ഒരു നക്ഷത്രം വരും.
യിസ്രായേൽജനതയിൽനിന്ന് ഒരു പുതിയ ഭര
ണാധിപൻ വരും. ആ ഭരണാധിപൻ മോവാബ്യ
രുടെ തല തച്ചുടയ്ക്കും. ശേത്തിൻെറ എല്ലാ
മക്കളുടെയും തല ആ ഭരണാധിപൻ ഉടയ്ക്കും.
18യിസ്രായേൽ കരുത്തോടെ വളരും! എദോം
പ്രദേശം അവനു ലഭിക്കും. അവൻെറ ശത്രു
വായ സെയീരിൻെറ പ്രദേശവും അവനു
ലഭിക്കും.
19“യാക്കോബിൻെറ കുടുംബത്തിൽനിന്നും
ഒരു പുതിയ ഭരണാധിപൻ വരും. ആ നഗര
ത്തിൽ ജീവനോടെയിരിക്കുന്ന ബാക്കിയെല്ലാവ
രെയും അവൻ നശിപ്പിക്കും.” 20അനന്തരം
ബിലെയാം അമാലേക്യരെ കാണുകയും ഇങ്ങ
നെ പറയുകയും ചെയ്തു: “എല്ലാ രാജ്യങ്ങളി
ലും ശക്തമാണ് അമാലേക്ക്. പക്ഷേ അമാ
ലേക്ക്പോലും തകർക്കപ്പെടും!” 21കേന്യരെ
കണ്ട ബിലെയാം ഇങ്ങനെ പറഞ്ഞു: “നിങ്ങ
ളുടെ രാജ്യം മലമുകളിലെ ഒരു പക്ഷിക്കൂടു
പോലെ സുരക്ഷിതമാണെന്നു നിങ്ങൾ കരു
തുന്നു. 22പക്ഷേ നിങ്ങൾ കേന്യർ നശിപ്പിക്കപ്പെ
ടും. കയീനെ യഹോവ നശിപ്പിച്ചതുപോലെ
അശ്ശൂരുകാർ നിങ്ങളെ തടവുകാരാക്കും.” 23അന
ന്തരം ബിലെയാം ഇങ്ങനെ പറഞ്ഞു: “ദൈവം
ഇങ്ങനെ ചെയ്യുമ്പോൾ ഒരുവനും ജീവിച്ചിരി
ക്കില്ല. 24കിത്തീമിൽനിന്നു വരുന്ന കപ്പലുകൾ
അശ്ശൂരിനേയും ഏബെരിനേയും തോല്പിക്കും.
എന്നാൽ ആ കപ്പലുകളും നശിപ്പിക്കപ്പെടും.”
25അനന്തരം ബിലെയാം എഴുന്നേറ്റ് തൻെറ
വീട്ടിലേക്കു മടങ്ങി. ബാലാക്ക് തൻെറ വഴി
യേയും പോയി.

## യിസ്രായേൽ പെയോരിൽ

25 യിസ്രായേൽജനത അക്കാഷ്യക്കടു
ത്താണ് പാളയമടിച്ചത്. അപ്പോളവർ
മോവാബ്യസ്ത്രീകളുമായി ലൈംഗികപാപ
ങ്ങൾ ചെയ്യാൻ തുടങ്ങി. 23മോവാബ്യസ്ത്രീകൾ
അവരെ, തങ്ങളുടെ വ്യാജദൈവങ്ങൾക്കുള്ള
ബലിയിൽ പങ്കെടുക്കാൻ ക്ഷണിച്ചു. അതി
നാൽ യിസ്രായേലുകാർ ആ വ്യാജദൈവങ്ങ
ളുടെ ആരാധനയിലും പങ്കെടുത്ത് ബലി ഭക്ഷി
ക്കുകയും ആ ദേവന്മാരെ ആരാധിക്കുകയും
ചെയ്തു. അവിടെവച്ച് യിസ്രായേൽജനത,
പെയോരിലെ ബാൽ എന്ന വ്യാജദൈവത്തെ
ആരാധിക്കാൻ തുടങ്ങി. യഹോവ അവരോടു
കോപിക്കാനും തുടങ്ങി.
4യഹോവ മോശെയോടു പറഞ്ഞു, “ഇവ
രുടെ നേതാക്കളെയെല്ലാം വിളിക്കുക. അവരെ
എല്ലാവരും കാൺകെ വധിക്കുക. അവരുടെ
ശരീരങ്ങൾ യഹോവയുടെ മുമ്പിൽ കിടത്തുക.
അപ്പോൾ യഹോവ മുഴുവൻ യിസ്രായലുകാ
രോടും തനിക്കുള്ള കോപം കാണിക്കുകയില്ല.”
5അതിനാൽ മോശെ, യിസ്രായേലിലെ
ന്യായാധിപന്മാരോടു പറഞ്ഞു, “നിങ്ങളുടെ
ഗോത്രത്തിൽപ്പെട്ടവരും പെയോരിലെ ബാൽ
എന്ന വ്യാജദൈവത്തെ ആരാധിച്ചവരുമായ
ജനനേതാക്കന്മാരെ നിങ്ങൾ കണ്ടുപിടിക്കുക.
എന്നിട്ട് അവരെ നിങ്ങൾ കൊല്ലണം.”
6അപ്പോൾ മോശെയും യിസ്രായേലിൻെറ
എല്ലാ മൂപ്പന്മാരും സമ്മേളനക്കൂടാരത്തിൻെറ
കവാടത്തിൽ ഒത്തുകൂടി. യിസ്രായേലുകാര
നായ ഒരാൾ മിദ്യാനിൽനിന്നുള്ള ഒരു സ്ത്രീയെ
തൻെറ കുടുംബത്തിലേക്കു കൊണ്ടുവന്നു.
മോശെയ്ക്കും എല്ലാ നേതാക്കന്മാർക്കും കാണ
ത്തക്ക സ്ഥലത്തേക്കാണ് അയാൾ അവളെ
കൊണ്ടുവന്നത്. മോശെയ്ക്കും നേതാക്കൾക്കും
സങ്കടമായി. 7പുരോഹിതനായ അഹരോൻെറ

പൗത്രനും എലെയാസാരിന്റെ പുത്രനുമായ
ഫീനെഹാസ്, അയാൾ ആ സ്ത്രീയെ പാളയ
ത്തിലേക്കു കൊണ്ടുവരുന്നതു കണ്ടു. അതിനാൽ
ഫീനെഹാസ് പോയി തന്റെ കുന്തം എടുത്തു.
8അവൻ യിസ്രായേലുകാരനെ കൂടാരത്തി
ലേക്കു പിന്തുടർന്നു. അവൻ കുന്തം ഉപയോ
ഗിച്ച് ആ യിസ്രായേലുകാരനെയും മിദ്യാൻകാ
രിയെയും അവളുടെ കൂടാരത്തിൽവച്ചു വധി
ച്ചു. ഇരുവരുടെമേലും അവൻ കുന്തം കുത്തിക്ക
യറ്റി. ആ സമയം എല്ലാ യിസ്രായേലുകാർക്കും
കടുത്തരോഗം ബാധിച്ചു. പക്ഷേ ഫീനെ
ഹാസ് ഇവരിരുവരെയും കൊന്നപ്പോൾ രോഗ
ബാധനിലച്ചു. 9ആ രോഗബാധയിൽ ആകെ
ഇരുപത്തിനാലായിരം പേർ മരിച്ചു.
10യഹോവ മോശെയോടു പറഞ്ഞു,
11"എനിക്ക് എന്റെ ജനങ്ങളുടെ കാര്യത്തിൽ
ശക്തമായ വേദമുണ്ട്-അവർ എന്റേതുമാത്ര
മായിരിക്കണം എന്നാണെന്റെ ആഗ്രഹം!
എലെയാസാരിന്റെ പുത്രനും പുരോഹിത
നായ അഹരോന്റെ പൗത്രനുമായ ഫീനെ
ഹാസ് അവരെ എന്റെ കോപത്തിൽനിന്നും
രക്ഷിച്ചു. എന്റെ ജനതയോടുള്ള ആ വികാര
ങ്ങൾ പ്രകടിപ്പിച്ചുകൊണ്ടാണ് അവനിതു
ചെയ്തത്. അതുകൊണ്ട് എന്റെ കോപാവേശ
ത്തിൽ ഞാനവരെ കൊന്നില്ല. 12ഞാനവനു
മായി സമാധാനത്തിന്റെ കരാറുണ്ടാക്കാനാ
ഗ്രഹിക്കുന്നുവെന്ന് ഫീനെഹാസിനോടു പറ
യുക. 13കരാർ ഇതാണ്: അവനും അവന്റെ
പിൻഗാമികളും പുരോഹിതരായിരിക്കും. കാര
ണം, അവന് തന്റെ ദൈവത്തോട് ശക്തമായ
വികാരങ്ങളുണ്ട്. യിസ്രായേൽജനതയെ ശുദ്ധീ
കരിച്ച കർമ്മങ്ങൾ അവൻ ചെയ്യുകയും
ചെയ്തു."
14സാലൂവിന്റെ പുത്രനായ സിമ്രിയായി
രുന്നു മിദ്യാൻകാരിയോടൊപ്പം വധിക്കപ്പെട്ടത്.
ശിമെയോന്റെ ഗോത്രത്തിലെ ഒരു കുടുംബത്ത
ലവനായിരുന്നു അവൻ. 15കൊല്ലപ്പെട്ട മിദ്യാൻ
കാരിയുടെ പേര് കൊസ്ബി എന്നുമായിരുന്നു.
സൂരിന്റെ പുത്രിയായിരുന്നു അവൾ. മിദ്യാൻ
ഗോത്രത്തിലെ ഒരു കുടുംബത്തലവനായിരുന്നു
സൂർ.
16യഹോവ മോശെയോടു പറഞ്ഞു, 17"മിദ്യാ
ന്യർ നിങ്ങളുടെ ശത്രുക്കളാണ്. നിങ്ങൾ അവരെ
കൊല്ലണം.18അവർ നിങ്ങളെ ശത്രുക്കളാക്കിക്ക
ഴിഞ്ഞു. പെയോരിൽവച്ച് അവർ നിങ്ങളെ
വഞ്ചിച്ചു. കോസ്ബി എന്ന സ്ത്രീ വഴിയും
അവർ നിങ്ങളെ വഞ്ചിച്ചു. ഒരു മിദ്യാന്യൻ
നേതാവിന്റെ മകളായിരുന്നു അവൾ. പക്ഷേ
യിസ്രായേൽജനതയ്ക്ക് മഹാരോഗബാധയു
ണ്ടായപ്പോൾ അവളും കൊല്ലപ്പെട്ടു. പെയോ
രിലെ വ്യാജദൈവമായ ബാലിനെ ആരാധിച്ച
തുമൂലമാണ് യിസ്രായേൽജനതയ്ക്ക് ആ മഹാ
രോഗം പിടിപെട്ടത്."

## ജനങ്ങളുടെ കണക്കെടുക്കുന്നു

26 മഹാരോഗത്തിനുശേഷം യഹോവ
മോശെയോടും പുരോഹിതനായ അഹ
രോന്റെ പുത്രൻ എലെയാസാരിനോടും
സംസാരിച്ചു. 2അവൻ പറഞ്ഞു. "യിസ്രായേൽ
ജനതയെ എണ്ണുക. ഇരുപതോ അതിലധികമോ
വയസ്സായ പുരുഷന്മാരുടെ പട്ടിക കുടുംബം
തിരിച്ച് ഉണ്ടാക്കുക. യിസ്രായേൽസേനയിൽ
ചേരാൻ കഴിവുള്ളവരുമായിരിക്കണം അവർ."
3ആ സമയത്ത് ജനങ്ങൾ മോവാബിലെ
യോർദ്ദാൻതാഴ്വരയിൽ പാളയമടിച്ചിരിക്കുക
യായിരുന്നു. യോർദ്ദാൻനദിയുടെ മറുകരയിൽ
യെരീഹോയ്ക്ക് സമീപമായിരുന്നു അത്.
മോശെയും പുരോഹിതനായ എലെയാസാരും
ജനങ്ങളോടു സംസാരിച്ചു. അവർ പറഞ്ഞു,
"ഇരുപതും അതിലധികവും വയസ്സുള്ളവരെ
നിങ്ങൾ എണ്ണണം. യഹോവ മോശെയ്ക്കു നൽ
കിയ കല്പനയാണിത്." ഈജിപ്തിൽനിന്നും
വന്ന യിസ്രായേൽജനതയുടെ പട്ടിക ഇതാണ്.
5യിസ്രായേലിന്റെ ആദ്യജാതപുത്രനായ
രൂബേന്റെ കുടുംബക്കാർ ഇവരാണ്:
ഹനോക്ക്- ഹാനോക്ക്യകുടുംബം. പല്ലൂ-പല്ലൂ
കുടുംബം. 6ഹെസ്രോൻ ഹെസ്രോന്യകുടുംബം.
കർമ്മി- കർമ്മികുടുംബം.
7രൂബേന്റെ ഗോത്രത്തിലെ കുടുംബങ്ങൾ
അവയാണ്. അവരാകെ 43,730 പേർ.
8പല്ലൂവിന്റെ പുത്രൻ എലീയാബ്. 9എലീ
യാബിനും മൂന്നു പുത്രന്മാർ-നെമൂവേൽ,
ദാഥാൻ, അബീരാം. മോശെയ്ക്കും അഹരോനും
എതിരെ തിരിഞ്ഞ രണ്ടു നേതാക്കളാണ് ദാഥാ
നും അബീരാമും എന്ന് ഓർമ്മിക്കുക. അവർ,
കോരഹ് യഹോവയ്ക്കെതിരെ തിരിഞ്ഞപ്പോൾ
കോരഹിന്റെ അനുയായികളായിരുന്നു. 10കോ
രഹിനെയും അവന്റെ അനുയായികളെയും
ഭൂമി പിളർന്നു വിഴുങ്ങിയ കാലമായിരുന്നു
അത്. ഇരുനൂറ്റമ്പതുപേരും കൊല്ലപ്പെട്ടു! യിസ്രാ
യേൽജനതയ്ക്ക് അതൊരു മുന്നറിയിപ്പായിരു
ന്നു. 11പക്ഷേ കോരഹിന്റെ കുടുംബത്തിലെ
മറ്റ് അംഗങ്ങൾ കൊല്ലപ്പെട്ടില്ല. 12ശിമെയോ
ന്റെ ഗോത്രത്തിലെ കുടുംബങ്ങൾ ഇവയായിരു
ന്നു. നെമൂവേൽ-നെമൂവേൽകുടുംബം. യാമീൻ
-യാമീൻകുടുംബം.യാഖീൻ യാഖീൻകുടുംബം.
13സേരഹ്-സേരഹുകുടുംബം. ശാവൂൽ-
ശാവൂൽകുടുംബം.

14ശിമെയോന്റെ ഗോത്രത്തിലെ കുടുംബ
ക്കാർ അവരായിരുന്നു. അവരാകെ 22,200 പേരു
ണ്ടായിരുന്നു.
15ഗാദിന്റെ ഗോത്രത്തിലെ കുടുംബക്കാർ
ഇവരാണ്:
സെഫോൻ- സെഫോൻകുടുംബം, ഹഗ്ഗി-ഹ
ഗ്ഗികുടുംബം. ശൂനി-ശൂനികുടുംബം. 16ഒസ്നി-
ഒസ്നികുടുംബം. ഏരിഏരികുടുംബം. 17അരോ
ദ്-അരോദുകുടുംബം, അരേലി-അരേലി
കുടുംബം.
18ഗാദിന്റെ ഗോത്രത്തിലെ കുടുംബങ്ങളാ
ണിവ. ഇവർ ആകെ 40,500 പേരുണ്ടായിരുന്നു.
19-20യെഹൂദയുടെ ഗോത്രത്തിൽപ്പെട്ട കുടും
ബക്കാർ ഇവരാണ്:
ശേല ശേലകുടുംബം. ഫേരസ് ഫേരസുകു
ടുംബം. സേരഹ് സേരഹു കുടുംബം. (യെഹൂദ
യുടെ പുത്രന്മാരിൽ രണ്ടു പേർ, ഏരും ഓനാനും
കനാനിൽവച്ചു മരിച്ചു.)
21ഫേരസിൽനിന്നുള്ള കുടുംബങ്ങൾ: ഹെ
സ്രോൻ- ഹെസ്രോൻകുടുംബം ഹാമൂൽ ഹാമൂൽ
കുടുംബം.
22യെഹൂദയുടെ ഗോത്രത്തിൽനിന്നുള്ള കുടും
ബക്കാർ ഇവരായിരുന്നു. അവരുടെ ആകെ
എണ്ണം 76,500 ആയിരുന്നു. 23യിസ്സാഖാരിന്റെ
ഗോത്രത്തിലെ കുടുംബക്കാർ:
തോലാ-തോലാകുടുംബം. പൂവാ പൂവാ
കുടുംബം 24യാശൂബ്-യാശൂബുകുടുംബം.
ശിമ്രോൻ- ശിമ്രോൻ കുടുംബം.

25യിസ്സാഖാരിന്റെ ഗോത്രത്തിലെ കുടുംബ
ങ്ങൾ അവരായിരുന്നു. അവർ ആകെ 64,300
പേരുണ്ടായിരുന്നു.
26സെബൂലൂന്റെ ഗോത്രത്തിലെ കുടുംബ
ക്കാർ:
സേരെദ്- സേരെദുകുടുംബം. ഏലോൻ
ഏലോൻകുടുംബം യഹ്ളേൽ-യഹ്ളേൽ
കുടുംബം.
27സെബൂലൂന്റെ ഗോത്രത്തിൽപ്പെട്ട കുടും
ബക്കാർ അവരായിരുന്നു. അവർ ആകെ 60,500
പേരുണ്ടായിരുന്നു.
28മനശ്ശെയും എഫ്രയീമും യോസേഫിന്റെ
രണ്ടു പുത്രന്മാരായിരുന്നു. അവർക്കോരോരു
ത്തർക്കും ഓരോ ഗോത്രങ്ങളുണ്ടായിരുന്നു. 29മന
ശ്ശെയുടെ ഗോത്രത്തിലെ കുടുംബക്കാർ:
മാഖീർ-മാഖീർകുടുംബം. (ഗിലെയാദിന്റെ
പിതാവായിരുന്നു മാഖീർ.)
ഗിലെയാദ്- ഗിലെയാദു കുടുംബം. 30ഗിലെ
യാദിൽനിന്നുള്ള കുടുംബക്കാർ: ഈയേസെർ
-ഈയേസെർകുടുംബം .ഹേലെക്ക്-ഹേലെക്കു
കുടുംബം. 31അസ്രീയേൽ അസ്രീയേൽകുടുംബം.
ശേഖെം-ശേഖെം കുടുംബം. 32ശെമീദാ- ശെമീദാ
കുടുംബം. ഹേഫെർ ഹേഫെർ കുടുംബം.

33സെലോഫഹാദ് ഹേഫെരിന്റെ പുത്രനാ
യിരുന്നു. പക്ഷേ അവനു പുത്രന്മാരില്ലായിരു
ന്നു. പുത്രിമാർ മാത്രം. മഹ്ലാ, നോവാ, ഹൊ
ഗ്ളാ, മിൽക്കാ, തിർസാ എന്നായിരുന്നു പുത്രി
മാരുടെ പേരുകൾ.
34മനശ്ശെയുടെ ഗോത്രത്തിൽപ്പെട്ട കുടുംബ
ങ്ങൾ ഇതൊക്കെയാണ്. അവരുടെ ആകെ
എണ്ണം 52,700.
35എഫ്രയീമിന്റെ ഗോത്രത്തിൽപ്പെട്ട കുടും
ബക്കാർ:
ശൂഥേലഹ്-ശൂഥേലഹുകുടുംബം. ബേഖെർ-
ബേഖെർകുടുംബം. തഹൻ- തഹൻകുടുംബം.
36ഏരാൻ ശൂഥേലഹിന്റെ കുടുംബക്കാരൻ.
ഏരാനിൽനിന്ന് ഏരാൻകുടുംബം.
37എഫ്രയീമിന്റെ ഗോത്രത്തിലെ കുടുംബ
ങ്ങൾ അവരായിരുന്നു. അവരുടെ ആകെ എണ്ണം
32,500 യോസേഫിന്റെ ഗോത്രത്തിൽനിന്നും
വന്നവരാണ് അവരെല്ലാം.
38ബെന്യാമീന്റെ ഗോത്രത്തിൽനിന്നുള്ള
കുടുംബക്കാർ:
ബേല-ബേലാ കുടുംബം. അസ്ബേൽ .അസ്
ബേൽകുടുംബം. അഹീരാം- അഹീരാം
കുടുംബം.
39ശെഫൂ-ശെഫൂകുടുംബം. ഹൂഫാം- ഹൂഫാം
കുടുംബം. 40ബേലയിൽ നിന്നുള്ള കുടുംബ
ങ്ങൾ:
അർദ്ദ്-അർദ്ദുകുടുംബം. നാമാൻ നാമാൻ
കുടുംബം.
41ബെന്യാമീന്റെ ഗോത്രത്തിലെ കുടുംബ
ങ്ങൾ ഇവയായിരുന്നു. അവരുടെ സംഖ്യ 45,600.
42ദാന്റെ ഗോത്രത്തിലെ കുടുംബക്കാർ ഇവ
രായിരുന്നു:
ശൂഹാം-ശൂഹാംഗോത്രം
അതായിരുന്നു ദാന്റെ ഗോത്രം. 43ശൂഹാമി
ന്റെ ഗോത്രത്തിൽ അനേകം കുടുംബങ്ങളുണ്ടാ
യിരുന്നു. അവരുടെ സംഖ്യ 64,400.
44ആശേരിന്റെ ഗോത്രത്തിലെ കുടുംബങ്ങൾ:
യിമ്നാ-യിമ്നാകുടുംബം. യിശ്വി-യിശ്വി
കുടുംബം. ബെറീയ- ബെറീയകുടുംബം. 45ബെ
റീയയിൽനിന്നുള്ള കുടുംബങ്ങൾ: ഹേബെർ-
ഹേബെർ കുടുംബം. മൽക്കിയേൽ- മൽക്കിയേൽ
കുടുംബം.
46(ആശേരിന് സാറാ എന്നൊരു പുത്രിയുമു
ണ്ടായിരുന്നു.) 47ആശേരിന്റെ ഗോത്രക്കാർ
അവരായിരുന്നു. അവരുടെ സംഖ്യ 53,400.
48നഫ്താലിയുടെ ഗോത്രക്കാർ ഇവരാകുന്നു:
യഹ്സേൽ-യഹ്സേൽകുടുംബം. ഗൂനി-ഗൂനി
കുടുംബം. 49യേസെർ- യേസെർകുടുംബം.
ശില്ലേം ശില്ലേം കുടുംബം. 50നഫ്താലിയുടെ
ഗോത്രത്തിലെ കുടുംബ ങ്ങൾ അവരായിരുന്നു.
അവരുടെ ആകെ എണ്ണം 45,400 ആയിരുന്നു.
51അങ്ങനെ യിസ്രായേൽജനതയുടെ ആകെ
എണ്ണം 6,01,730 ആയിരുന്നു.
52യഹോവ മോശെയോടു പറഞ്ഞു, 53“ഭൂമി
വീതംവച്ച് ഇവർക്കു നൽകണം. ഓരോ ഗോ
ത്രത്തിനും അവർക്കിടയിലുള്ള എല്ലാവർക്കും
കിട്ടത്തക്കവിധം ആവശ്യത്തിനു ഭൂമി നൽക
ണം. 54വലിയകുടുംബത്തിന് കൂടുതൽ ഭൂമിയും
ചെറിയ കുടുംബത്തിന് കുറച്ചു ഭൂമിയും. എണ്ണ
പ്പെട്ട എല്ലാവർക്കും തുല്യമായി ഭൂമി കിട്ടണം.
55എന്നാൽ ഏതേതു സ്ഥലം ആർക്കൊക്കെ കിട്ട
ണമെന്ന് നറുക്കിട്ടറിയണം. ഓരോഗോത്രത്തി
നും അവരവരുടെ സ്ഥലം കിട്ടണം. ആ സ്ഥലം
അവരുടെ ഗോത്രത്തിന്റെപേരിൽ അറിയപ്പെ
ടണം. 56ചെറുതും വലുതുമായ എല്ലാ കുടുംബ
ങ്ങൾക്കും ഭൂമി നൽകപ്പെടണം. അതു തീരുമാനി
ക്കാൻ നിങ്ങൾ നറുക്കിടണം.”
57ലേവിയുടെ ഗോത്രത്തെയും അവർ എണ്ണി.
ലേവിയുടെ ഗോത്രത്തിൽ നിന്നുള്ള കുടുംബ
ങ്ങൾ ഇവരാണ്:
ഗേർശോൻ- ഗേർശോൻകുടുംബം. കെഹാ
ത്ത്- കെഹാത്തുകുടുംബം. മെരാരി- മെരാരി
കുടുംബം. 58ഇവരും ലേവ്യരുടെ ഗോത്രത്തിൽ
പ്പെട്ട കുടുംബങ്ങളാണ്: ലിബ്നികുടുംബം.
ഹെബ്രോൻകുടുംബം. മഹ്ളികുടുംബം. മൂശി
കുടുംബം. കോരഹു കുടുംബം.
അമ്രാം കെഹാത്ത്യ ഗോത്രത്തിൽ നിന്നുള്ളവ
നായിരുന്നു. 59യോഖേബേദ് ആയിരുന്നു അമ്രാ
മിന്റെ പത്നി. അവളും ലേവിയുടെ ഗോത്രക്കാ
രിയാണ്. ഈജിപ്തിലാണവൾ ജനിച്ചത്.
അമ്രാമും യോഖേബേദും രണ്ടു പുത്രന്മാർക്കു
ജന്മമേകി. അഹരോനും മോശെയും. അവർക്കു
മിര്യാം എന്നൊരു പുത്രിയുമുണ്ടായിരുന്നു.
60നാദാബ്, അബീഹൂ, എലെയാസാർ, ഈഥാ
മാർ എന്നിവരുടെ പിതാവായിരുന്നു അഹ
രോൻ. 61പക്ഷേ നാദാബും അബീഹൂവും മരണ
മടഞ്ഞു. അവർ യഹോവ അനുവദിക്കാത്ത
രീതിയിൽ അഗ്നിയിലൂടെ അവനു വഴിപാട്
നൽകിയതിനാലാണ് മരണമടഞ്ഞത്.
62ലേവിയുടെ ഗോത്രക്കാരുടെ എണ്ണം 23,000
ആയിരുന്നു. ഒരു മാസത്തിനുമേൽ പ്രായമുള്ള
മുഴുവൻ പുരുഷപ്രജകളെയും എണ്ണി. എന്നാ
ലിവരെ മറ്റു യിസ്രായേലുകാരോട് ചേർത്തല്ല
എണ്ണിയത്. യഹോവ മറ്റുള്ളവർക്കു നൽകിയ
ഭൂമിയിൽ അവർക്കു പങ്കു കിട്ടിയില്ല.
63മോശെയും പുരോഹിതനായ എലെയാ
സാരും അവരെ എണ്ണി. മോവാബിലെ യോർ
ദ്ദാൻതാഴ്വരയിലായിരിക്കവെയാണ് അവർ
ജനങ്ങളെ എണ്ണിയത്. യെരീഹോയുടെ മറുക
രയിൽ യോർദ്ദാൻനദീതീരത്തായിരുന്നു അത്.
64വളരെ വർഷങ്ങൾക്കുമുമ്പ് മോശെയും പുരോ
ഹിതനായ അഹരോനും ചേർന്ന് സീനായി
മരുഭൂമിയിൽവച്ച് യിസ്രായേൽജനതയുടെ
കണക്കെടുക്കുകയുണ്ടായി. പക്ഷേ ആ ജന

ങ്ങൾ മുഴുവൻ മരണമടഞ്ഞു. അവരിൽ ആരും
ജീവിച്ചിരിപ്പില്ല. 65കാരണം, അവർ മരുഭൂമി
യിൽ മരിക്കുമെന്ന് യഹോവ അവരോടു പറ
ഞ്ഞിരുന്നു. അവശേഷിച്ച രണ്ടുപേർ യെഫു
ന്നെയുടെ പുത്രനായ കാലേബും നൂന്റെ പുത്ര
നായ യോശുവയുമായിരുന്നു.

## സെലോഫഹാദിന്റെ പുത്രിമാർ

27 ഹേഫെരിന്റെ പുത്രനായിരുന്നു സെ
ലോഫഹാദ്. ഹേഫെർ ഗിലെയാദിന്റെ
പുത്രൻ. ഗിലെയാദ് മാഖീരിന്റെ പുത്രനായി
രുന്നു. മാഖീർ മനശ്ശെയുടെ പുത്രൻ. മനശ്ശെയോ
സേഫിന്റെ പുത്രൻ. സെലോഫഹാദിന്
അഞ്ചു പുത്രിമാരുണ്ടായിരുന്നു. മഹ്ലാ, നോവാ,
ഹൊഗ്ലാ, മിൽക്കാ, തിർസാ എന്നായിരുന്നു
അവരുടെ പേരുകൾ. 2ഈ അഞ്ചു സ്ത്രീകളും
സമ്മേളനക്കൂടാരത്തിൽ ചെന്ന് മോശെയു
ടെയും പുരോഹിതനായ എലെയാസാരിന്റെ
യും നേതാക്കളുടെയും മുഴുവൻ യിസ്രായേലു
കാരുടെയും മുമ്പിൽ നിന്നു.

അഞ്ചു പെൺമക്കളും പറഞ്ഞു, 3“നമ്മൾ മരു
ഭൂമിയിലൂടെ സഞ്ചരിക്കവേ ഞങ്ങളുടെ പിതാ
വു മരിച്ചു. ഒരു സ്വാഭാവികമരണം. യഹോവ
യ്ക്കെതിരെ തിരിഞ്ഞവനായ കോരഹിന്റെ
സംഘത്തിൽ ചേരാത്തവരിലൊരാളായിരുന്നു
ഞങ്ങളുടെ പിതാവ്. പക്ഷേ ഞങ്ങളുടെ പിതാ
വിന് ഒരു പുത്രനില്ല. 4ഇതിനർത്ഥം ഞങ്ങളുടെ
പിതാവിന്റെ നാമം തുടർന്നുണ്ടാകില്ലെന്നാണ്.
അത് അനീതിയാണ്. പുത്രന്മാരില്ലാത്തതുകൊ
ണ്ട് അവന്റെ പേര് അവസാനിക്കും. അതിനാൽ
ഞങ്ങളുടെ അപേക്ഷ, ഞങ്ങളുടെ പിതാവി
ന്റെ സഹോദരന്മാരോടൊപ്പം ഞങ്ങൾക്കും
സ്ഥലം തരണമെന്നാണ്.”

5അതിനാൽ മോശെ, താനെന്താണു ചെയ്യേ
ണ്ടതെന്നു യഹോവയോടു ചോദിച്ചു.
6യഹോവ അവനോടു പറഞ്ഞു, 7“സെലോഫ
ഹാദിന്റെ പുത്രിമാർ പറഞ്ഞത് ശരിയാണ്.
അവരുടെ പിതാവിന്റെ സഹോദരന്മാരോ
ടൊപ്പം അവർക്കും സ്ഥലത്തിന്റെ പങ്കു കൊടു
ക്കണം. അതിനാൽ നീ, അവരുടെ പിതാവി
നുള്ള സ്ഥലം അവർക്കു കൊടുക്കുക.

8“അതിനാൽ യിസ്രായേൽജനതയ്ക്കിടയിൽ
ഈ നിയമമുണ്ടാക്കുക, ‘പുത്രന്മാരില്ലാതെ
ഒരാൾ മരിച്ചാൽ അയാൾക്കുള്ളതെല്ലാം അയാ
ളുടെ പുത്രിമാർക്കു നൽകിയിരിക്കണം. 9അയാ
ൾക്കു പുത്രിമാരുമില്ലെങ്കിൽ അയാൾക്കുള്ള
തെല്ലാം അയാളുടെ സഹോദരന്മാർക്കു നൽ
കണം. 10അയാൾക്കു സഹോദരന്മാരുമില്ലെങ്കിൽ
അയാൾക്കുള്ളതെല്ലാം അയാളുടെ പിതൃസഹോ
ദരന്മാർക്കു നൽകണം. 11അയാളുടെ പിതാ
വിനും സഹോദരന്മാരില്ലെങ്കിൽ അയാളുടെ
സ്വത്ത് അടുത്തബന്ധുവിനു കൊടുക്കണം.
യിസ്രായേൽജനതയ്ക്ക് ഇതു നിയമമായിരിക്ക
ണം. യഹോവ ഈ കല്പന മോശെയ്ക്കു നൽ
കുന്നു.’”

## യോശുവ പുതിയ നേതാവ്

12അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, “യോർദ്ദാൻനദിയുടെ കിഴക്കുള്ള മരുഭൂമി
യിലെ മലകളിലൊന്നിലേക്കു പോകുക,
അവിടെനിന്ന് ഞാൻ യിസ്രായേൽജനതയ്ക്കു
നൽകുന്ന ഭൂമി നിനക്കു കാണാം.13ഈ ഭൂമി
നീ കണ്ടതിനുശേഷം നിന്റെ സഹോദരൻ
അഹരോനെപ്പോലെ നീയും മരിക്കും. 14സീൻ
മരുഭൂമിയിലെ കാദേശിനടുത്തുള്ള മെരീബാ
വെള്ളത്തിങ്കൽവച്ച് ജനങ്ങൾ കലഹിച്ചത് ഓർ
മ്മിക്കുക. നീയും അഹരോനും എന്റെ കല്പന
അനുസരിക്കാൻ വിസമ്മതിച്ചു. നീ എന്നെ
ആദരിക്കുകയോ ഞാൻ വിശുദ്ധനാണെന്ന് ജന
ങ്ങളോടു പറയുകയോ ചെയ്തില്ല.”

15മോശെ യഹോവയോട് ഇങ്ങനെ പറഞ്ഞു,
16“യഹോവയായ ദൈവത്തിന് ജനങ്ങളെന്താ
ണു ചിന്തിക്കുന്നതെന്നറിയാം. യഹോവേ, ഈ
ജനങ്ങൾക്ക് അങ്ങ് ഒരു നേതാവിനെ തെരഞ്ഞെ
ടുക്കണമെന്ന് ഞാൻ പ്രാർത്ഥിക്കുന്നു. 17അവരെ
ഇവിടെനിന്ന് പുതിയ മരുഭൂമിയിലേക്കു നയി
ക്കുവാൻ ഒരു നേതാവിനെ യഹോവ തെര
ഞ്ഞെടുക്കണമെന്ന് ഞാൻ പ്രാർത്ഥിക്കുന്നു.
യഹോവയുടെ ജനത ഇടയനില്ലാത്ത ആട്ടിൻ
പറ്റത്തെപ്പോലെയാകരുത്.”

18അതിനാൽ യഹോവ മോശെയോടു പറ
ഞ്ഞു, “നൂന്റെ പുത്രനായ യോശുവ ആയിരി
ക്കും പുതിയ നേതാവ്. അവൻ വളരെ ജ്ഞാനി
യാണ്.* നിന്റെ കരം അവന്റെമേൽ വയ്ക്കുക.
19പുരോഹിതനായ എലെയാസാരിനും ജന
ങ്ങൾക്കും മുമ്പിൽ വന്നുനിൽക്കാൻ അവനോടു
പറയുക. പിന്നെ അവനെ അവർക്കു മുൻ
പാകെ ഒരു പുതിയ നേതാവാക്കുക.

20“അവനെ നീ നേതാവാക്കുന്നുവെന്ന് ജന
ങ്ങൾക്കു കാണിച്ചു കൊടുക്കുക. അപ്പോൾ അവ
രെല്ലാം അവനെ അനുസരിക്കണം. 21ഒരു പ്രത്യേ
കതീരുമാനം എടുക്കേണ്ടിവരുമ്പോൾ യോശുവ
പുരോഹിതനായ എലെയാസാരിനെ സമീപി
ക്കട്ടെ. എലെയാസാർ യഹോവയുടെ മറുപടി
മനസ്സിലാക്കാൻ ഊരീം ഉപയോഗിക്കട്ടെ.
അപ്പോൾ യോശുവയും മുഴുവൻ യിസ്രായേലു
കാരും ദൈവം പറയുന്നതുപോലെ ചെയ്യട്ടെ.
‘യുദ്ധത്തിനു പോവുക’ എന്നവൻ പറഞ്ഞാൽ
അവർ യുദ്ധം ചെയ്യാൻ പോകണം. ‘വീട്ടിലേ
ക്കു പോകുക’ എന്നവൻ പറഞ്ഞാൽ വീട്ടിലേ
ക്കു പോകണം.”

22മോശെ യഹോവയെ അനുസരിച്ചു. പുരോ
ഹിതനായ എലെയാസാരിനും യിസ്രായേൽ
ജനതയ്ക്കും മുമ്പിൽ നിൽക്കാൻ മോശെ യോശു
വയോടു പറഞ്ഞു. 23അനന്തരം മോശെ തന്റെ
കൈകൾ അവന്റെമേൽവച്ച് അവനെ പുതി
യനേതാവായി നിയമിച്ചു. യഹോവ അവ
നോടു പറഞ്ഞ രീതിയിലാണ് മോശെ അതു
ചെയ്തത്.

## നിത്യബലികൾ

28 അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, 2“യിസ്രായേൽജനതയ്ക്ക് ഈ
ആജ്ഞ നൽകുക. നിശ്ചിതസമയത്ത് എനിക്കു
ള്ള ധാന്യബലിയും മറ്റു വഴിപാടുകളും നൽകു
ന്നുണ്ടെന്ന് ഉറപ്പു വരുത്താൻ അവരോടു പറ
യുക. അഗ്നിയിലൂടെയുള്ള ബലികളാണവ.
അതിന്റെ ഗന്ധം യഹോവയെ സന്തുഷ്ടനാ
ക്കും. 3അഗ്നിയിലൂടെ യഹോവയ്ക്കു നൽകേ
ണ്ട ബലികൾ ഇവയൊക്കെയാണ്. എന്നും ഒരു
വയസ്സായ രണ്ടു കുഞ്ഞാടുകളെ അവർ നൽ
കണം. ആടിന് യാതൊരു ന്യൂനതയുമുണ്ടായി
രിക്കരുത്. 4ഒരു കുഞ്ഞാടിനെ പ്രഭാതത്തിലും

---

**അവൻ … ജ്ഞാനിയാണ്** “ഇതാ നൂന്റെ പുത്രനായ യോശുവ, ആത്മാവ് നിറഞ്ഞവനാണവൻ” എന്നു വാച്യാർത്ഥം. യോശുവ വളരെ ജ്ഞാനിയായിരുന്നെന്നോ അവനിൽ ദൈവത്തിന്റെ ആത്മാവുണ്ടായിരുന്നെന്നോ ആവാം അർത്ഥം.

മറ്റേതിനെ സന്ധ്യയ്ക്കും വേണം നൽകാൻ.
5ഇടങ്ങഴി നേർത്തമാവ് കാൽ ഹീൻ ഒലീവെണ്ണ
ചേർത്ത് ധാന്യബലിയായി നൽകുക. 6(സീനാ
യിപർവ്വതത്തിൽവച്ച് അവർ നിത്യവഴിപാട്
നൽകാൻ തുടങ്ങി. അഗ്നിയിലൂടെയാണ്
അവർ ബലി നൽകിയത്. അതിന്റെ ഗന്ധം
യഹോവയെ സന്തുഷ്ടനാക്കി.) 7അഗ്നിയിലൂ
ടെയുള്ള വഴിപാടുകളോടൊപ്പം ജനങ്ങൾ
പാനീയയാഗങ്ങളും നൽകണം. ഓരോ കുഞ്ഞാ
ടിനോടുമൊപ്പം കാൽഹീൻ വീഞ്ഞു വീതം
നൽകണം. പാനീയയാഗം വിശുദ്ധസ്ഥലത്ത്
യാഗപീഠത്തിൽ ഒഴിക്കുക. യഹോവയ്ക്കുള്ള
ഒരു സമ്മാനമാണിത്. 8രണ്ടാമത്തെ കുഞ്ഞാ
ടിനെ സന്ധ്യയ്ക്കു ബലിയർപ്പിക്കുക. പ്രഭാത
ത്തിലെ വഴിപാടു പോലെ തന്നെ. അതോടൊ
പ്പമുള്ള പാനീയയാഗവും നൽകുക. അഗ്നിയി
ലൂടെയുള്ള ഒരു വഴിപാടാണിത്. അതിന്റെ
ഗന്ധം യഹോവയെ പ്രീതിപ്പെടുത്തും."

## ശബ്ബത്ത് ബലികൾ

9"ശബ്ബത്ത്ദിവസം നിങ്ങൾ ഒരു വയസ്സായ
രണ്ട് കുഞ്ഞാടുകളെ ബലിയർപ്പിക്കണം. അവ
യ്ക്ക് യാതൊരു ന്യൂനതയും ഉണ്ടായിരിക്കരുത്.
ഒലീവെണ്ണ ചേർത്ത രണ്ടിടങ്ങഴി നേർത്ത
മാവും പാനീയയാഗവും നിങ്ങൾ അർപ്പി
ക്കണം. 10വിശ്രമദിനത്തിലെ വിശുദ്ധവഴിപാടാ
ണിത്. ഇതു പതിവുള്ള നിത്യവഴിപാടിനും
പാനീയയാഗങ്ങൾക്കും പുറമേയാണ്."

## പ്രതിമാസ സമ്മേളനങ്ങൾ

11"ഓരോ മാസത്തിന്റെയും ആദ്യദിവസം
യഹോവയ്ക്കു ഒരു വിശേഷപ്പെട്ട ഹോമയാഗം
നൽകണം. രണ്ടു കാളകൾ, ഒരു ആണാട്, ഒരു
വയസ്സു പ്രായമുള്ള ഏഴു കുഞ്ഞാടുകൾ എന്നി
വയായിരിക്കണം അത്. അവയ്ക്ക് യാതൊരു
ന്യൂനതയും ഉണ്ടായിരിക്കരുത്. 12ഓരോ കാള
യോടുമൊപ്പം മൂന്നിടങ്ങഴി നേർത്തമാവ് ഒലീ
വെണ്ണ ചേർത്ത് ധാന്യബലിയായി നൽകണം.
ആണാടിനോടൊപ്പം രണ്ടിടങ്ങഴി മാവ് ഒലീ
വെണ്ണ ചേർത്ത് ധാന്യബലിയും നൽകണം.
13ഓരോ കുഞ്ഞാടിനോടുമൊപ്പം ഒലീവെണ്ണ
ചേർത്ത ഇടങ്ങഴി നേർത്തമാവും ധാന്യബലി
യായി നൽകണം. അഗ്നിയിലൂടെയുള്ള ഒരു
വഴിപാടായിരിക്കണം അത്. അതിന്റെ ഗന്ധം
യഹോവയെ പ്രീതിപ്പെടുത്തും. 14കാളയോടൊ
പ്പം അരഹീൻ വീഞ്ഞ്, ആണാടിനോടൊപ്പം
മൂന്നിലൊന്നു ഹീൻ വീഞ്ഞ്, കുഞ്ഞാടിനോ
ടൊപ്പം കാൽ ഹീൻ വീഞ്ഞ് എന്നിങ്ങനെ
പാനീയയാഗവും അർപ്പിക്കണം. വർഷത്തിലെ
എല്ലാമാസവും അർപ്പിക്കേണ്ട ഹോമയാഗമാ
ണത്. 15നിത്യേനയുള്ള ഹോമയാഗങ്ങൾക്കും
പാനീയയാഗങ്ങൾക്കും പുറമേ ഒരു ആൺകോ
ലാടിനെയും നിങ്ങൾ യഹോവയ്ക്കു നൽക
ണം. അതൊരു പാപബലിയായിരിക്കും.

## പെസഹ

16"ആദ്യമാസത്തിന്റെ പതിനാലാം ദിവസ
മായിരിക്കും യഹോവയുടെ പെസഹ. 17ആ
മാസത്തിന്റെ പതിനഞ്ചാം ദിവസം പുളിപ്പി
ല്ലാത്ത അപ്പത്തിന്റെ ഉത്സവം ആരംഭിക്കും. ഈ
ഉത്സവദിനങ്ങൾ ഏഴു നാൾ നീണ്ടുനിൽക്കും.
പുളിപ്പു ചേർക്കാതെ ഉണ്ടാക്കിയ അപ്പം മാത്രമേ
നിങ്ങൾ ഭക്ഷിക്കാവൂ. 18ഈ ഉത്സവദിവസങ്ങ
ളുടെ ആദ്യദിവസം നിങ്ങൾ ഒരു വിശുദ്ധസമ്മേ
ളനം നടത്തണം. ആ ദിവസം നിങ്ങൾ ഒരു
ജോലിയും ചെയ്യരുത്. 19നിങ്ങൾ യഹോവയ്ക്കു
ഹോമയാഗം അർപ്പിക്കണം. രണ്ടു കാളകൾ,
ഒരു ആണാട്, ഒരു വയസ്സുള്ള ഏഴു കുഞ്ഞാ
ടുകൾ എന്നിവയെ വേണം ഹോമയാഗമർപ്പി
ക്കാൻ. അവയ്ക്കൊന്നും യാതൊരു ന്യൂനതയും
ഉണ്ടാകാൻ പാടില്ല. 20-21ഓരോ കാളയോടു
മൊപ്പം മൂന്നിടങ്ങഴി നേർത്ത ധാന്യം ഒലീ
വെണ്ണ ചേർത്തും ആണാടിനോടൊപ്പം രണ്ടിട
ങ്ങഴി നേർത്ത മാവ് ഒലീവെണ്ണ ചേർത്തും
ഓരോ കുഞ്ഞാടിനോടുമൊപ്പം രണ്ടിടങ്ങഴി
നേർത്ത മാവ് ഒലീവെണ്ണ ചേർത്തും ധാന്യ
ബലിയായി നൽകണം. 22ഒരു ആൺ കോലാടി
നെയും നിങ്ങൾ ബലിയർപ്പിക്കണം. ആ ബലി
നിങ്ങളുടെ പ്രായശ്ചിത്തത്തിനുള്ള പാപബലി
യായിരിക്കും. 23നിത്യേന നിങ്ങൾ നടത്തുന്ന
പ്രഭാതബലിയ്ക്കു പുറമേയാണ് ഇതു ചെയ്യേ
ണ്ടത്.
24"അതേപോലെ, ഏഴു ദിവസവും യഹോവ
യ്ക്കു അഗ്നിയിലൂടെയുള്ള വഴിപാടുകളും
പാനീയയാഗങ്ങളും അർപ്പിക്കണം. ഈ വഴിപാ
ടുകളുടെ ഗന്ധം യഹോവയെ സന്തുഷ്ടനാ
ക്കും .ഈ വഴിപാടുകൾ ജനങ്ങൾക്ക് ആഹാര
മാകണം. നിങ്ങൾ നിത്യേന അഗ്നിയിലൂടെ
നൽകുന്ന വഴിപാടുകൾക്കു പുറമേയാണ് ഈ
ഹോമയാഗം നൽകേണ്ടത്.
25"അനന്തരം ഈ ഒഴിവുദിവസങ്ങളുടെ
ഏഴാം പക്കം, നിങ്ങൾ മറ്റൊരു വിശുദ്ധസമ്മേ
ളനം കൂടി ചേരണം. ആ ദിവസം ആരും മറ്റൊരു
ജോലിയും ചെയ്യുവാൻ പാടില്ല.

## വാരോത്സവം (പെന്തക്കോസ്ത്)

26"ആദ്യഫലങ്ങളുടെ ഉത്സവനാളുകളിൽ
(വാരോത്സവം) യഹോവയ്ക്കു പുതിയ വിള
കൾകൊണ്ട് ധാന്യബലി നൽകണം. അപ്പോഴും
നിങ്ങൾ ഒരു വിശുദ്ധസമ്മേളനം വിളിച്ചു കൂട്ട
ണം. അന്നു നിങ്ങൾ ഒരു ജോലിയും ചെയ്യു
വാൻ പാടില്ല. 27നിങ്ങൾ ഒരു ഹോമയാഗം
അർപ്പിക്കണം. അഗ്നിയിലൂടെയുള്ള ഒരു വഴി
പാടായിരിക്കണം അത്. അതിന്റെ ഗന്ധം
യഹോവയെ പ്രസാദിപ്പിക്കും. രണ്ടു കാളകൾ,
ഒരു ആണാട് ഒരു വയസ്സുള്ള ഏഴു കുഞ്ഞാടു
കൾ എന്നിവയെ നിങ്ങളർപ്പിക്കണം. അവയ്ക്ക്
ഒരു ന്യൂനതയും ഉണ്ടായിരിക്കാനും പാടില്ല.
28ഓരോ കാളയോടുമൊപ്പം മൂന്നിടങ്ങഴി നേർ
ത്തമാവ് ഒലീവെണ്ണ ചേർത്തും ആണാടിനോ
ടൊപ്പം രണ്ടിടങ്ങഴി നേർത്തമാവ് ഒലീവെണ്ണ
ചേർത്തും 29ഓരോ കുഞ്ഞാടിനോടുമൊപ്പം ഇട
ങ്ങഴി നേർത്തമാവ് ഒലീവെണ്ണ ചേർത്തും ധാന്യ
ബലിയായും നൽകണം. 30കൂടാതെ ഒരു ആൺ
കോലാടിനെ നിങ്ങളെ ശുദ്ധീകരിക്കുന്നതിനും
ബലിയർപ്പിക്കണം. 31നിത്യേനയുള്ള ഹോമയാ
ഗങ്ങൾക്കും അതിനോടൊപ്പം നൽകുന്ന ധാന്യ
ബലിക്കും പുറമേയാണിത്. ഈ മൃഗങ്ങൾക്കോ
അവയോടൊപ്പം സമർപ്പിക്കുന്ന പാനീയയാഗ
ങ്ങൾക്കോയാതൊരു ന്യൂനതയുമില്ലാതിരിക്കാൻ
പ്രത്യേകം ശ്രദ്ധിക്കണം.

## കാഹളങ്ങളുടെ ഉത്സവം

29 "ഏഴാം മാസത്തിന്റെ ഒന്നാം തീയതി
ഒരു വിശുദ്ധസമ്മേളനം നടത്തിയിരിക്ക
ണം. അന്ന് നിങ്ങൾ ഒരു ജോലിയും ചെയ്യാൻ
പാടില്ല. കാഹളം മുഴക്കേണ്ട ദിവസമാണന്ന്.
2ഹോമയാഗങ്ങൾ നിങ്ങൾ അർപ്പിക്കണം. അതി

ൻെറ ഗന്ധം യഹോവയെ പ്രസാദിപ്പിക്കും.
ഒരു കാള, ഒരു ആണാട്, ഒരു വയസ്സായ ഏഴുകു
ഞ്ഞാടുകൾ എന്നിവയെ നിങ്ങൾ ബലിയർപ്പി
ക്കണം. അവ യാതൊരു ന്യൂനതയും ഉള്ളവയാ
യിരിക്കരുത്. **3**കാളയോടൊപ്പം എണ്ണ ചേർത്ത
മൂന്നിടങ്ങഴി നേർത്തമാവും ആണാടിനോടൊ
പ്പം രണ്ടിടങ്ങഴി എണ്ണചേർത്ത നേർത്തമാവും
**4**ഓരോ കുഞ്ഞാടിനോടുമൊപ്പം ഇടങ്ങഴി എണ്ണ
ചേർത്ത നേർത്ത മാവും അർപ്പിക്കണം. **5**നി
ങ്ങളെ ശുദ്ധീകരിക്കുന്നതിനുള്ള പാപബലി
യായി ഒരു ആൺകോലാടിനെയും അർപ്പിക്ക
ണം. **6**അമാവാസിബലിക്കും അതിനോടൊപ്പ
മുള്ള ധാന്യബലിക്കും പുറമേയാണിത്. നിത്യേ
നയുള്ള ബലിക്കും അതിൻെറ ധാന്യബലിക്കും
പാനീയയാഗങ്ങൾക്കും പുറമേയാണവ. ചട്ടങ്ങ
ളനുസരിച്ചു വേണം അവ നടത്താൻ. അഗ്നി
യിലൂടെയുള്ള ആ വഴിപാടിൻെറ ഗന്ധം
യഹോവയെ സന്തുഷ്ടനാക്കും.

### പ്രായശ്ചിത്തദിനം

**7**“ഏഴാം മാസത്തിൻെറ പത്താം ദിവസം ഒരു
വിശുദ്ധസമ്മേളനം ചേരണം. അന്ന് നിങ്ങൾ
ഒന്നും ഭക്ഷിക്കരുത്. ഒരു ജോലിയും ചെയ്യുകയു
മരുത്. **8**നിങ്ങളർപ്പിക്കുന്ന ഹോമയാഗങ്ങളുടെ
ഗന്ധം യഹോവയെ പ്രീതിപ്പെടുത്തും. ഒരു
കാള, ഒരു ആണാട്, ഒരു വയസ്സായ ഏഴു
കുഞ്ഞാടുകൾ എന്നിവയെ ബലിയർപ്പിക്കണം.
അവയ്ക്ക് യാതൊരു ന്യൂനതയുമുണ്ടായിരിക്ക
രുത്. **9**മൂന്നിടങ്ങഴി നേർത്തമാവ് ഒലീവെണ്ണ
ചേർത്ത് കാളയോടൊപ്പവും രണ്ടിടങ്ങഴി നേർ
ത്തമാവ് ഒലീവെണ്ണ ചേർത്ത് ആണാടിനോടൊ
പ്പവും **10**ഇടങ്ങഴി വീതം ഓരോ കുഞ്ഞാടിനോ
ടൊപ്പവും ബലിയർപ്പിക്കണം. **11**ഒരു ആണാ
ടിനെ പാപബലിയായും അർപ്പിക്കണം. പ്രായ
ശ്ചിത്തദിനത്തിലെ പാപബലിയ്ക്കു പുറമേ
യാണിത്. നിത്യബലിക്കും അതിനോടൊപ്പമുള്ള
ധാന്യബലിയ്ക്കും പാനീയയാഗങ്ങൾക്കും
പുറമേയാണിത്.

### കൂടാരത്തിരുന്നാൾ

**12**“ഏഴാം മാസത്തിൻെറ പതിനഞ്ചാം ദിവ
സം ഒരു വിശുദ്ധസമ്മേളനം ചേരണം. കൂടാര
ത്തിരുന്നാളാണത്. ആ ദിവസം നിങ്ങൾ ഒരു
ജോലിയും ചെയ്യരുത്. ഏഴു ദിവസത്തേക്കു
നിങ്ങൾ യഹോവയ്ക്കുവേണ്ടി ഉത്സവം
ആഘോഷിക്കണം. **13**നിങ്ങൾ ഹോമയാഗങ്ങൾ
അർപ്പിക്കണം. അഗ്നിയിലൂടെയുള്ള ആ വഴി
പാടുകളുടെ ഗന്ധം യഹോവയെ സന്തുഷ്ടനാ
ക്കും. പതിമൂന്നു കാളകൾ, രണ്ടു ആണാടുകൾ,
പതിനാലു കുഞ്ഞാടുകൾ എന്നിവയെ ബലി
യർപ്പിക്കണം. അവയ്ക്കാകട്ടെ യാതൊരു ന്യൂന
തയും ഉണ്ടാകാൻ പാടില്ല. **14**ഓരോ കാളയോടു
മൊപ്പം എണ്ണചേർത്ത മൂന്നിടങ്ങഴി നേർത്ത
മാവും ഓരോ ആണാടിനോടുമൊപ്പം രണ്ടിടങ്ങ
ഴിയും **15**ഓരോ കുഞ്ഞാടിനോടുമൊപ്പം ഇട
ങ്ങഴി വീതവും മാവ് എണ്ണ ചേർത്ത് സമർപ്പി
ക്കണം. **16**ഒരു ആണാടിനെയും നിങ്ങൾ പാപ
ബലിയായി സമർപ്പിക്കണം. നിത്യബലിയും
അതിനോടൊപ്പമുള്ള ധാന്യബലിയ്ക്കും പാനീ
യയാഗങ്ങൾക്കും പുറമേയാണിത്.

**17**“ഉത്സവത്തിൻെറ രണ്ടാം ദിവസം പന്ത്രണ്ടു
കാളകളെയും രണ്ടു ആണാടുകളെയും ഒരു വയ
സ്സായ പതിനാലു കുഞ്ഞാടുകളെയും സമർ
പ്പിക്കണം. അവയ്ക്ക് ഒരു ന്യൂനതയുമുണ്ടായിരി
ക്കരുത്. **18**കാളകളോടും ആണാടുകളോടും
കുഞ്ഞാടുകളോടുമൊപ്പം ശരിയായ അളവിൽ
ധാന്യബലികളും പാനീയയാഗങ്ങളും അർപ്പി
ക്കണം. **19**ഒരു ആൺകോലാടിനെ പാപബലി
യായും നിങ്ങൾ അർപ്പിക്കണം. നിത്യബലിക്കും
അതിൻെറ ധാന്യബലിക്കും പാനീയയാഗങ്ങ
ൾക്കും പുറമേയാണിവ.

**20**“തിരുനാളിൻെറ മൂന്നാം ദിവസം പതി
നൊന്നു കാളകൾ, രണ്ടു ആണാടുകൾ. ഒരു
വയസ്സായ പതിനാല് കുഞ്ഞാടുകൾ എന്നി
വയെ ബലിയർപ്പിക്കണം. അവയ്ക്ക് യാതൊരു
ന്യൂനതയും ഉണ്ടാകാൻ പാടില്ല. **21**കാളകളോടും
ആണാടുകളോടും കുഞ്ഞാടുകളോടുമൊപ്പം
ശരിയായ അളവിൽ ധാന്യ-പാനീയയാഗ
ങ്ങളും അർപ്പിക്കണം. **22**ഒരു കോലാടിനെ പാപ
ബലിയായും നൽകണം. നിത്യബലിക്കും അതി
ൻെറ ധാന്യബലിക്കും പാനീയയാഗങ്ങൾക്കും
പുറമേയാണിവ.

**23**“നാലാം ദിവസം പത്തു കാളകളെയും രണ്ടു
ആണാടുകളെയും ഒരു വയസ്സായ പതിനാലു
കുഞ്ഞാടുകളെയും നിങ്ങൾ ബലിയർപ്പിക്കണം.
അവയ്ക്ക് യാതൊരു ന്യൂനതയുമുണ്ടായിരിക്ക
രുത്. **24**കൃത്യമായ അളവിൽ ധാന്യ-പാനീയാഗ
ങ്ങളും കാളകൾ, ആണാടുകൾ, കുഞ്ഞാടുകൾ
എന്നിവയോടൊപ്പം അർപ്പിക്കണം. **25**ഒരു ആൺ
കോലാടിനെയും നിങ്ങൾ പാപബലിയായി
നൽകണം. നിത്യബലിക്കും അതിൻെറ ധാന്യ
ബലി പാനീയയാഗം എന്നിവയ്ക്കും പുറമേ
യാണിത്.

**26**“അഞ്ചാം ദിവസം ഒൻപതു കാളകളെയും
രണ്ടു ആണാടുകളെയും ഒരു വയസ്സായ പതി
നാല് കുഞ്ഞാടുകളെയും ബലിയർപ്പിക്കണം.
അവയ്ക്ക് യാതൊരു ന്യൂനതയും ഉണ്ടാകാൻ
പാടില്ല. **27**ശരിയായ അളവിലുള്ള ധാന്യ-
പാനീയയാഗങ്ങളും കാളകൾ, ആണാടുകൾ,
കുഞ്ഞാടുകൾ എന്നിവയോടൊത്തു നൽകണം.
**28**ഒരു ആൺകോലാടിനെ പാപബലിയായും
നിങ്ങൾ അർപ്പിക്കണം. നിത്യബലിക്കും അതി
ൻെറ ധാന്യബലി, പാനീയയാഗം എന്നിവ
യ്ക്കും പുറമേയാണിവ നൽകപ്പെടേണ്ടത്.

**29**“ആറാം ദിവസം എട്ടു കാളകൾ, രണ്ട്
ആണാടുകൾ, ഒരു വയസ്സായ പതിന്നാലു
കുഞ്ഞാടുകൾ എന്നിവയെ അർപ്പിക്കണം.
അവയ്ക്ക് യാതൊരു ന്യൂനതയും ഉണ്ടാകാൻ
പാടില്ല. **30**ശരിയായ അളവിലുള്ള ധാന്യബ
ലിയും പാനീയയാഗവും കാള, ആണാട്,
കുഞ്ഞാട് എന്നിവയോടൊപ്പം നൽകിയിരി
ക്കണം. **31**ഒരു ആൺകോലാടിനെ പാപബലി
യായും നിങ്ങൾ നൽകണം. നിത്യബലിക്കും
അതോടൊപ്പമുള്ള ധാന്യബലിക്കും പാനീയയാ
ഗങ്ങൾക്കും പുറമേയാണിവ.

**32**“ഏഴാം ദിവസം ഏഴു കാളകൾ, രണ്ട് ആണാ
ടുകൾ, ഒരു വയസ്സായ പതിനാലു കുഞ്ഞാടു
കൾ എന്നിവയെ ബലിയർപ്പിക്കണം. അവ
യ്ക്ക് യാതൊരു ന്യൂനതയും ഉണ്ടായിരിക്കരുത്.
**33**ശരിയായ അളവിൽ ധാന്യബലികളും പാനീ
യയാഗങ്ങളും കാളകൾ, ആണാടുകൾ, കുഞ്ഞാ
ടുകൾ എന്നിവയോടൊപ്പം അർപ്പിക്കണം.
**34**ഒരു ആൺ കോലാടിനെ പാപബലിയായും
അർപ്പിക്കണം. നിത്യബലിക്കും അതോടൊപ്പ
മുള്ള ധാന്യബലിക്കും പാനീയയാഗങ്ങൾക്കും
പുറമേയാണിവ.

**35**“എട്ടാം ദിവസം അതിവിശുദ്ധമായൊരു
സമ്മേളനം ചേരണം. അന്ന് നിങ്ങൾ ഒരു ജോലി

യും ചെയ്യരുത്. 36നിങ്ങൾ ഒരു ഹോമയാഗം
അർപ്പിക്കണം. അഗ്നിയിലൂടെയുള്ള ഈ വഴി
പാടുകളുടെ ഗന്ധം യഹോവയെ സന്തുഷ്ടനാ
ക്കും. ഒരു കാള, ഒരു ആണാട്, ഒരു വയസ്സായ
ഏഴു കുഞ്ഞാടുകൾ എന്നിവയേയും നിങ്ങൾ
ബലിയർപ്പിക്കണം. അവയ്ക്ക് യാതൊരു ന്യൂന
തയും ഉണ്ടായിരിക്കരുത്. 37കാള, ആണാട്,
കുഞ്ഞാടുകൾ എന്നിവയോടൊപ്പം ശരിയായ
അളവിൽ ധാന്യബലികളും പാനീയയാഗങ്ങ
ളും അർപ്പിക്കണം. 38ഒരു ആൺകോലാടിനെ
പാപബലിയായും നിങ്ങൾ അർപ്പിക്കണം.
നിത്യബലിക്കും അതോടൊപ്പമുള്ള ധാന്യബലി
യ്ക്കും പാനീയയാഗങ്ങൾക്കും പുറമേയാ
ണിവ.

39“വിശേഷാഘോഷദിനങ്ങളിൽ നിങ്ങൾ
ഹോമയാഗങ്ങൾ, ധാന്യബലികൾ, പാനീയയാ
ഗങ്ങൾ, സമാധാനബലികൾ എന്നിവയർപ്പി
ക്കണം. നിങ്ങൾ അവ യഹോവയ്ക്കു അർപ്പി
ക്കണം. യഹോവയ്ക്കു നിങ്ങൾ സമർപ്പിക്കാനു
ദ്ദേശിക്കുന്ന വിശുദ്ധസമ്മാനങ്ങൾക്കും നിങ്ങ
ളുടെ ഏതെങ്കിലും നേർച്ചയുടെ വഴിപാടിനും
പുറമേ ആയിരിക്കണം ഇവ.”

40യഹോവ തന്നോടു കല്പിച്ച എല്ലാക്കാര്യങ്ങ
ളും മോശെ യിസ്രായേൽജനതയോടു പറഞ്ഞു.

### വാഗ്ദാനങ്ങൾ

30 എല്ലാ യിസ്രായേൽഗോത്രത്തലവന്മാരു
മായും മോശെ സംസാരിച്ചു. യഹോവ
യുടെ കല്പനകളെക്കുറിച്ച് മോശെ അവരോടു
പറഞ്ഞു.

2“ഒരുവൻ ദൈവത്തിന് ഒരു പ്രത്യേകവാഗ്
ദാനം നൽകണമെന്നാഗ്രഹിച്ചാൽ, അഥവാ
വിശിഷ്ടമായതെന്തോ ദൈവത്തിനു നൽകാ
മെന്നാഗ്രഹിച്ചാൽ, അവനെ അതിനനുവദി
ക്കുക. പക്ഷേ അയാൾ തന്റെ വാഗ്ദാനം
അങ്ങനെ തന്നെ പാലിക്കണം!

3“തന്റെ പിതാവിനോടു കൂടെ താമസി
ക്കുന്ന ഒരു യുവതി യഹോവയ്ക്കു എന്തെങ്കി
ലും നൽകാമെന്നു വാഗ്ദാനം ചെയ്തുവെന്നു
വരാം. 4അതേപ്പറ്റി അറിഞ്ഞ അവളുടെ പിതാവ്
അവളെ അനുവദിച്ചാൽ അവൾ വാഗ്ദാനം
നിറവേറ്റണം. 5എന്നാൽ അവളുടെ പിതാവ്
അതിന് അനുവദിക്കാത്തപക്ഷം അവൾ വാഗ്
ദാനങ്ങളിൽനിന്നും മുക്തയാണ്. അവൾക്കു
തന്റെ വാഗ്ദാനം നിറവേറ്റാനാവില്ല. അവ
ളുടെ പിതാവ് അവളെ തടഞ്ഞു. അതിനാൽ
യഹോവ അവളോട് ക്ഷമിക്കും.

6“യഹോവയ്ക്കു എന്തെങ്കിലും നൽകാമെന്ന്
ഒരു സ്ത്രീ വാഗ്ദാനം ചെയ്തതിനുശേഷം
അവൾ വിവാഹിതയായെന്നു വരാം. 7അതേ
പ്പറ്റി അറിഞ്ഞ അവളുടെ ഭർത്താവ് എതിർപ്പൊ
ന്നും പ്രകടിപ്പിച്ചില്ലെങ്കിൽ അവൾ ആ വാഗ്
ദാനം നിറവേറ്റണം. 8എന്നാൽ തന്റെ വാഗ്
ദാനം പാലിക്കുന്നതിൽനിന്ന് ഭർത്താവ് അവളെ
തടഞ്ഞാൽ അവൾ ആ വാഗ്ദാനം നൽകേണ്ട
തില്ല. അവളുടെ ഭർത്താവ് വാഗ്ദാനം ലംഘി
ച്ചു. അവളുടെ വാക്കു പാലിക്കാൻ അയാൾ
അവളെ അനുവദിച്ചില്ല. അതിനാൽ യഹോവ
അവളോടു പൊറുക്കും.

9“ഒരു വിധവയോ വിവാഹമോചിതയായ
ഒരുവളോ ഒരു വാഗ്ദാനം നടത്തിയെന്നുവരാം.
അവളങ്ങനെ നേർന്നാൽ തീർച്ചയായും അവ
ളതു പാലിക്കണം. 10വിവാഹിതയായ ഒരു
സ്ത്രീ വാഗ്ദാനം ചെയ്തെന്നു വരാം. 11അത
റിഞ്ഞ അവളുടെ ഭർത്താവ് അവളെ അതിനനു
വദിച്ചാൽ അവൾ അതു നിറവേറ്റണം. വാഗ്
ദാനം ചെയ്തതെല്ലാം അവൾ നൽകിയിരി
ക്കണം. 12എന്നാൽ അവളുടെ വാഗ്ദാനത്തെ
അറിഞ്ഞ ഭർത്താവ് അതു നിരസിച്ചാൽ
അവൾ അതു നിറവേറ്റേണ്ടതില്ല. അവൾ എന്താ
ണു വാഗ്ദാനം ചെയ്തതെന്നോ അവളുടെ
ഭർത്താവ് അത് ലംഘിച്ചുവെന്നോ ഉള്ളതു
പ്രശ്നമല്ല. അവളുടെ ഭർത്താവ് വാഗ്ദാനം
ലംഘിച്ചാൽ യഹോവ അവളോടു ക്ഷമിക്കും.
13ഒരു വിവാഹിതയായ സ്ത്രീ യഹോവയ്ക്കു
ചില സാധനങ്ങൾ നൽകാമെന്നു വാഗ്ദാനം
ചെയ്യുകയോ ഒന്നും ഇല്ലാതെ എന്തെങ്കിലും
ചെയ്യാമെന്നു* വാഗ്ദാനം ചെയ്യുകയോ ദൈവ
ത്തിനെന്തെങ്കിലും വിശുദ്ധവാഗ്ദാനങ്ങൾ
ചെയ്യുകയോ ചെയ്തെന്നു വരാം. ഭർത്താവിന്
ആ വാഗ്ദാനങ്ങൾ തടയുകയോ അതു നിറവേ
റ്റാൻ അനുവദിക്കുകയോ ചെയ്യാം. 14തന്റെ
ഭാര്യയെ വാഗ്ദാനം നിറവേറ്റാൻ അയാൾ
എങ്ങനെ അനുവദിക്കും? അയാൾ അതേപ്പറ്റി
അറിഞ്ഞ് അവ തടയുന്നില്ലെങ്കിൽ ആ സ്ത്രീ
തന്റെ വാഗ്ദാനം അങ്ങനെതന്നെ പാലി
ക്കണം. 15പക്ഷേ അയാൾ അതേപ്പറ്റി അറിയു
കയും കുറച്ചു സമയത്തിനുശേഷം അതു തടയു
കയുമാണു ചെയ്യുന്നതെങ്കിൽ അവളുടെ വാഗ്
ദാനലംഘനത്തിന് അയാളായിരിക്കും ഉത്തര
വാദി.”

16യഹോവ മോശെയ്ക്കു നൽകിയ കല്പന
കൾ അവയൊക്കെയാണ്. ഒരാളെയും അയാ
ളുടെ ഭാര്യയെയും അപ്പനെയും മകളെയും
പിതാവിനോടൊത്തു വസിക്കുന്ന യുവതിയെ
പ്പറ്റിയുമുള്ള കല്പനകൾ അവയാണ്.

### മിദ്യാന്യരോട് യിസ്രായേൽ യുദ്ധം ചെയ്യുന്നു

31 യഹോവ മോശെയോടു സംസാരിച്ചു.
അവൻ പറഞ്ഞു, 2“യിസ്രായേൽജനത
യെക്കൊണ്ട് ഞാൻ മിദ്യാന്യരോടു പകരം വീട്ടി
ക്കും. അതിനുശേഷം മോശെ, നീ മരിക്കും.”

3അതിനാൽ മോശെ ജനങ്ങളോടു സംസാ
രിച്ചു. അവൻ പറഞ്ഞു,“നിങ്ങളിൽ ചിലരെ
പട്ടാളക്കാരായി തെരഞ്ഞെടുക്കുക. മിദ്യാന്യ
രോടുള്ള തന്റെ പ്രതികാരം തീർക്കാൻ
യഹോവ ഇവരെ ഉപയോഗിക്കും. 4യിസ്രായേ
ലിലെ ഓരോ ഗോത്രത്തിൽനിന്നും ആയിരം
പേരെ വീതം തെരഞ്ഞെടുക്കുക. 5യിസ്രായേൽ
ഗോത്രങ്ങളിൽനിന്നും ആകെ പന്തീരായിരം
ഭടന്മാരുണ്ടാകും.”

6ആ പന്തീരായിരം പേരെ മോശെ യുദ്ധത്തി
നയച്ചു. പുരോഹിതനായ എലെയാസാരി
നെയും അവരോടൊപ്പം അയച്ചു. എലെയാ
സാർ വിശുദ്ധവസ്തുക്കളും കൊമ്പുകളും
കാഹളങ്ങളും എടുത്തിരുന്നു. 7യഹോവയുടെ
കല്പനപോലെ യിസ്രായേൽജനത മിദ്യാന്യ
രോടു യുദ്ധം ചെയ്തു. മിദ്യാന്യരായ എല്ലാ
പുരുഷന്മാരെയും അവർ വധിച്ചു. 8ഏവി,
രേക്കേം, സൂർ, ഹൂർ, രേബ എന്നീ അഞ്ചു
മിദ്യാന്യരാജാക്കന്മാരും വധിക്കപ്പെട്ടവരിൽപ്പെ
ടും. ബെയോരിന്റെ പുത്രനായ ബിലെയാമി
നെയും അവർ വാളുകൊണ്ട് വധിച്ചു.

9യിസ്രായേലുകാർ മിദ്യാന്യസ്ത്രീകളെയും
കുട്ടികളെയും തടവുകാരാക്കി. അവരുടെ ആടു

---

**ഒന്നും ... ചെയ്യാമെന്ന്** ഒന്നും കഴിക്കാതെയുള്ള തരത്തിലുള്ള ചില ശാരീരികപീഡകൾ അനുഭവിക്കാം എന്നർത്ഥം.

കളെയും പശുക്കളെയും കൂടാതെ അവരുടെ
സാധനങ്ങളും യിസ്രായേലുകാർ കൈക്ക
ലാക്കി. 10അനന്തരം അവർ മിദ്യാന്യരുടെ മുഴു
വൻ പട്ടണങ്ങളും ഗ്രാമങ്ങളും തീവെച്ചു നശി
പ്പിച്ചു. 11എല്ലാ ജനങ്ങളെയും മൃഗങ്ങളെയും
അവർ പിടിച്ച് 12മോശെയുടെയും പുരോഹിത
നായ എലെയാസാരിൻെറയും മറ്റുള്ളവരുടെ
യും അടുത്തു കൊണ്ടുവന്നു. യുദ്ധത്തിൽ
തങ്ങൾ പിടിച്ചെടുത്ത എല്ലാ സാധനങ്ങളും
അവർ യിസ്രായേൽപാളയത്തിലേക്കു കൊണ്ടു
വന്നു. മോവാബിലെ യോർദ്ദാൻതാഴ്വരയി
ലാണ് യിസ്രായേൽജനത താവളമടിച്ചത്.
യെരീഹോയുടെ മറുകരയിൽ യോർദ്ദാൻനദി
യുടെ കിഴക്കേ കരയിലായിരുന്നു അത്. 13അ
പ്പോൾ മോശെയും പുരോഹിതനായ എലെയാ
സാരും മറ്റു ജനനേതാക്കളും ഭടന്മാരെ കാണാൻ
ഇറങ്ങിച്ചെന്നു.

14സൈനികനേതാക്കന്മാരോട് മോശെയ്ക്കു
കടുത്ത ദേഷ്യമുണ്ടായിരുന്നു. യുദ്ധത്തിൽനി
ന്നും മടങ്ങിവന്ന സഹസ്രാധിപന്മാർക്കും ശതാ
ധിപന്മാർക്കും നേരെയാണ് മോശെ കോപി
ച്ചത്. 15മോശെ അവരോടു പറഞ്ഞു, “നിങ്ങളെ
ന്തിനാണു സ്ത്രീകളെ ജീവിക്കാനനുവദിച്ചത്?
16ഈ സ്ത്രീകൾ യിസ്രായേലിലെ പുരുഷന്മാ
ർക്ക് വിനയായിത്തീരും. ജനങ്ങൾ യഹോവ
യിൽ നിന്നകലും. ബിലെയാമിൻെറ കാല
ത്തേതുപോലെയാകും സംഗതികൾ. പെയോ
രിലേതു പോലെയൊക്കെ സംഭവിക്കും. യഹോ
വയുടെ ജനതയ്ക്ക് മഹാരോഗം ബാധിക്കും.
17ഇപ്പോൾ മിദ്യാൻകാരായ എല്ലാ ആൺകുട്ടിക
ളെയും വധിക്കുക. ഒരു പുരുഷനോടൊത്തു
കഴിഞ്ഞ എല്ലാ മിദ്യാൻകാരികളെയും വധി
ക്കുക. ആരോടെങ്കിലും ലൈംഗികബന്ധത്തി
ലേർപ്പെട്ടിട്ടുള്ള എല്ലാ മിദ്യാൻസ്ത്രീകളെയും
വധിക്കുക. 18ആരുമായും ലൈംഗികബന്ധത്തി
ലേർപ്പെട്ടിട്ടില്ലാത്ത എല്ലാ പെൺകുട്ടികളെയും
വെറുതെ വിടുക. 19കൂടാതെ നിങ്ങളിൽ മറ്റുള്ള
വരെ കൊന്ന എല്ലാവരും ഏഴു ദിവസത്തേക്കു
പാളയത്തിനു പുറത്തു പാർക്കുക. ഒരു മൃതദേഹ
ത്തിൽ സ്പർശിക്കുക മാത്രമേ ചെയ്തിട്ടുള്ളു
വെങ്കിലും നിങ്ങൾ പാളയത്തിനു പുറത്തു
പാർക്കണം. മൂന്നാം ദിവസം നിങ്ങളും നിങ്ങ
ളുടെ തടവുകാരും സ്വയം ശുദ്ധീകരിക്കണം.
ഏഴാം ദിവസവും നിങ്ങൾ അതുതന്നെ ചെയ്യ
ണം. 20നിങ്ങൾ നിങ്ങളുടെ വസ്ത്രങ്ങൾ മുഴു
വൻ കഴുകണം. തോൽ, കമ്പിളി, തടി എന്നിവ
കൊണ്ടുണ്ടാക്കിയ സാധനങ്ങളായാലും അതെ
ല്ലാം കഴുകണം. നിങ്ങൾ ശുദ്ധീകരിക്കപ്പെ
ടണം.”

21അനന്തരം പുരോഹിതനായ എലെയാ
സാർ ഭടന്മാരോടു സംസാരിച്ചു. അവൻ പറ
ഞ്ഞു, “യഹോവ മോശെയ്ക്കു നൽകിയ ചട്ട
ങ്ങൾ അവയെല്ലാമാണ്. യുദ്ധത്തിൽനിന്നും മട
ങ്ങിവരുന്ന ഭടന്മാരെപ്പറ്റിയുള്ള ചട്ടങ്ങളാണവ.
22-23എന്നാൽ അഗ്നിയിലിടാവുന്നവയുടെ
നിയമങ്ങൾ വ്യത്യസ്തങ്ങളാണ്. സ്വർണ്ണം,
വെള്ളി, ഓട്, ഇരുമ്പ്, നാകം, ഈയം എന്നിവ
യൊക്കെ അഗ്നിയിലിടണം. അനന്തരം അവ
വെള്ളത്തിൽ കഴുകി ശുദ്ധി വരുത്തണം.
അഗ്നിയിലിടാൻ വയ്യാത്തവയൊക്കെ വെള്ള
ത്തിൽ കഴുകണം. 24ഏഴാം ദിവസം, നിങ്ങളുടെ
വസ്ത്രങ്ങളെല്ലാം വെള്ളത്തിൽ കഴുകണം.
അപ്പോൾ നിങ്ങൾ ശുദ്ധീകരിക്കപ്പെടും. അതി
നുശേഷം നിങ്ങൾക്കു പാളയത്തിലേക്കു വരാം.”

25അനന്തരം യഹോവ മോശെയോടു പറ
ഞ്ഞു, 26“നീയും പുരോഹിതനായ എലെയാ
സാരും എല്ലാ നേതാക്കന്മാരും ചേർന്ന് എല്ലാ
തടവുകാരെയും എല്ലാ മൃഗങ്ങളെയും യുദ്ധ
ത്തിൽ ഭടന്മാരെടുത്ത എല്ലാ സാധനങ്ങളും
എണ്ണണം. 27അനന്തരം അവ യുദ്ധത്തിനു
പോയ പട്ടാളക്കാർക്കിടയിലും യിസ്രായേലി
ലെ മറ്റു ജനങ്ങൾക്കിടയിലും വീതിക്കുക. 28യു
ദ്ധത്തിനു പോയ പട്ടാളക്കാരിൽനിന്ന് ആ
സാധനങ്ങളുടെ ഒരു ഭാഗം എടുക്കുക. അത്
യഹോവയ്ക്കുള്ളതാണ്. ഓരോ അഞ്ഞൂറു
സാധനങ്ങളിലും ഒന്നു വീതം യഹോവയ്ക്കു
ള്ളതാണ്. മനുഷ്യരും പശുക്കളും കഴുതകളും
ആടുകളും അതിലുൾപ്പെടും. 29ഭടന്മാർ യുദ്ധ
ത്തിൽ പിടിച്ചെടുത്തവയുടെ പകുതി സാധന
ങ്ങൾ അവരിൽനിന്നും എടുക്കുക. എന്നിട്ട് ആ
സാധനങ്ങൾ പുരോഹിതനായ എലെയാ
സാരിനെ ഏല്പിക്കുക. ആ ഭാഗം യഹോവയ്ക്കു
ള്ളതാണ്. 30അനന്തരം ജനങ്ങളുടെ പകുതിയിൽ
നിന്ന്, എല്ലാ അമ്പതിൽനിന്നും ഒന്നു വീതം
എടുക്കുക. മനുഷ്യരും പശുക്കളും കഴുതകളും
ആടുകളും മറ്റേതെങ്കിലും മൃഗമായാലും അതി
ലുൾപ്പെടും. ആ വീതം ലേവ്യർക്കു നൽകുക.
കാരണം, യഹോവയുടെ വിശുദ്ധകൂടാരം
സൂക്ഷിക്കുന്നത് അവരാണ്.”

31അതിനാൽ മോശെയും എലെയാസാരും
യഹോവയുടെ കല്പനയനുസരിച്ചു. 32പട്ടാള
ക്കാർ ആറു ലക്ഷത്തി എഴുപത്തയ്യായിരം
ചെമ്മരിയാടുകളെയും 33എഴുപത്തീരായിരം
പശുക്കളെയും 34അറുപത്തോരായിരം കഴുതക
ളേയും 35ആരുമായും ലൈംഗികബന്ധത്തിലേർ
പ്പെട്ടിട്ടില്ലാത്ത മുപ്പത്തീരായിരം സ്ത്രീകളെയും
കൊണ്ടുവന്നു. 36യുദ്ധത്തിനുപോയ പട്ടാളക്കാ
ർക്ക് മൂന്നു ലക്ഷത്തി മുപ്പത്തേഴായിരത്തി
അഞ്ഞൂറു ചെമ്മരിയാടുകളെ ലഭിച്ചു. 37അറു
ന്നൂറ്റിയെഴുപത്തിയഞ്ചു ചെമ്മരിയാടുകളെ
അവർ യഹോവയ്ക്കു നൽകി. 38പട്ടാളക്കാർക്ക്
മുപ്പത്താറായിരം പശുക്കളെ കിട്ടി. എഴുപത്തി
രണ്ടു പശുക്കളെ അവർ യഹോവയ്ക്കു നൽകി.
39പട്ടാളക്കാർക്ക് മുപ്പതിനായിരത്തി അഞ്ഞൂറു
കഴുതകളെ കിട്ടി. അറുപത്തൊന്നു കഴുതകളെ
അവർ യഹോവയ്ക്കു നൽകി. 40പട്ടാളക്കാർക്ക്
പതിനാറായിരം സ്ത്രീകളെ കിട്ടി. മുപ്പത്തി
രണ്ടു സ്ത്രീകളെ അവർ യഹോവയ്ക്കു കൊടു
ത്തു. 41മോശെ ആ സമ്മാനങ്ങളെല്ലാം യഹോവ
യ്ക്കു കൊടുക്കാൻ പുരോഹിതനായ എലെയാ
സാരിനെ ഏല്പിച്ചു.

42അനന്തരം മോശെ ജനങ്ങളുടെ പകുതി
എണ്ണി. യുദ്ധത്തിനു പോയ ഭടന്മാരിൽനിന്നും
മോശെ എടുത്തതിൽനിന്നും അവർക്കുള്ള വീത
മായിരുന്നു അത്. 43ജനങ്ങൾക്ക് മൂന്നു ലക്ഷത്തി
മുപ്പത്തേഴായിരത്തി അഞ്ഞൂറു ചെമ്മരിയാടുക
ളെയും 44മുപ്പത്താറായിരം പശുക്കളെയും 45മുപ്പ
തിനായിരത്തി അഞ്ഞൂറു കഴുതകളെയും
46പതിനാറായിരം സ്ത്രീകളെയും ലഭിച്ചു.
47ഓരോ അമ്പതിൽനിന്നും ഒന്നു വീതം മോശെ
യഹോവയ്ക്കായി എടുത്തു. മൃഗങ്ങളും മനു
ഷ്യരും അതിൽപ്പെടും. അവൻ അവ ലേവ്യർക്കു
കൊടുത്തു. കാരണം യഹോവയുടെ വിശുദ്ധ
കൂടാരത്തിൻെറ സൂക്ഷിപ്പുകാരാണവർ. യഹോ
വയുടെ കല്പനപോലെയാണ് മോശെ ഇങ്ങനെ
യെല്ലാം ചെയ്തത്.

48അനന്തരം സേനാനായകന്മാർ (സഹസ്രാ
ധിപന്മാരും ശതാധിപന്മാരും) മോശെയുടെ

അടുത്തേക്കു വന്നു. 49അവർ മോശെയോടു പറ
ഞ്ഞു,“അങ്ങയുടെ ഭൃത്യന്മാരായ ഞങ്ങൾ ഭട
ന്മാരെ എണ്ണി. ഒരാളെപ്പോലും ഞങ്ങൾ ഒഴിവാ
ക്കിയിട്ടില്ല. 50അതിനാൽ ഞങ്ങൾ ഓരോരുത്ത
രിൽനിന്നും യഹോവയ്ക്കുള്ള സമ്മാനങ്ങൾ
കൊണ്ടുവരുന്നു. സ്വർണ്ണംകൊണ്ടുള്ള തോൾപ്പ
ട്ടകൾ, വളകൾ, മോതിരങ്ങൾ, വളയങ്ങൾ,
മണിപ്പതക്കങ്ങൾ എന്നിവയാണു ഞങ്ങൾ
കൊണ്ടുവരുന്നത്. ഈ സമ്മാനങ്ങൾ ഞങ്ങളെ
ശുദ്ധീകരിക്കുന്നതിനുള്ളതാണ്.”

51അതിനാൽ മോശെ സ്വർണ്ണംകൊണ്ടുള്ള ആ
സാധനങ്ങളെല്ലാം എടുത്തു പുരോഹിതനായ
എലെയാസാരിനെ ഏല്പിച്ചു. 52ശതാധിപന്മാ
രും സഹസ്രാധിപന്മാരും യഹോവയ്ക്കായി
ഏല്പിച്ച സ്വർണ്ണത്തിന് നാനൂറ്റിയിരുപതു
പൗണ്ട് തൂക്കമുണ്ടായിരുന്നു. 53യുദ്ധത്തിൽ
നേടിയ ബാക്കി സാധനങ്ങൾ അവർ സൂക്ഷി
ച്ചു. 54മോശെയും പുരോഹിതനായ എലെയാ
സാരും സഹസ്രാധിപന്മാരിൽനിന്നും ശതാധി
പന്മാരിൽനിന്നും കിട്ടിയ സ്വർണ്ണമെടുത്തു.
അനന്തരം അവർ ആ സ്വർണ്ണം സമ്മേളനക്കൂ
ടാരത്തിൽവച്ചു. ആ സമ്മാനം യിസ്രായേലു
കാരുടെ സ്മാരകമായി യഹോവയുടെ മുമ്പി
ലിരുന്നു.

## യോർദ്ദാൻനദിക്കു കിഴക്കുള്ള ഗോത്രങ്ങൾ

32 രൂബേന്റെയും ഗാദിന്റെയും ഗോത്ര
ക്കാർക്ക് അനേകം പശുക്കളുണ്ടായിരുന്നു.
യസേരിനും ഗിലെയാദിനും ഇടയ്ക്കുള്ള
സ്ഥലം അവർ കണ്ടു. തങ്ങളുടെ പശുക്കൾക്കു
പറ്റിയ സ്ഥലമാണതെന്ന് അവർ മനസ്സിലാക്കി.
2അതിനാൽ രൂബേന്റെയും ഗാദിന്റെയും
ഗോത്രത്തിൽപ്പെട്ടവർ മോശെയെ സമീപിച്ചു.
അവർ, മോശെയോടും പുരോഹിതനായ
എലെയാസാരിനോടും ജനനേതാക്കന്മാരോടും
സംസാരിച്ചു. 4അവർ പറഞ്ഞു, “നിങ്ങളുടെ
ഭൃത്യന്മാരായ ഞങ്ങൾക്ക് അനേകമനേകം പശു
ക്കളുണ്ട്. ഞങ്ങൾ പടപൊരുതിയ സ്ഥലം പശു
ക്കൾക്ക് നല്ലതാണ്. അതാരോത്ത്, ദീബോൻ,
യസേർ, നിമ്രാ, ഹെശ്ബോൻ, എലെയാലേ,
സെബാം, നെബോ, ബെയോൻ എന്നീ സ്ഥല
ങ്ങൾ അതിലുൾപ്പെടും. 5അങ്ങയ്ക്കു കരുണയു
ണ്ടെങ്കിൽ ഈ സ്ഥലം ഞങ്ങൾക്കു തന്നാലും.
ഞങ്ങളെ യോർദ്ദാൻനദിയുടെ മറുകരയിലേ
ക്കെടുക്കരുതേ.”

6രൂബേന്റെയും ഗാദിന്റെയും ഗോത്രക്കാ
രോട് മോശെ പറഞ്ഞു, “നിങ്ങളിവിടെ താമസി
ക്കവെ നിങ്ങളുടെ സഹോദരൻ യുദ്ധത്തിനു
പോകുന്നതു നിങ്ങൾ അനുവദിക്കുമോ? 7നി
ങ്ങളെന്താണ് യിസ്രായേൽജനതയെ നിരുത്സാ
ഹപ്പെടുത്താൻ ശ്രമിക്കുന്നത്? യഹോവ അവ
ർക്കു നൽകിയ ദേശത്തേക്ക് യോർദ്ദാൻനദി
കടന്നുപോകുന്നതിന് നിങ്ങൾ അവരെ നിരു
ത്സാഹപ്പെടുത്തുകയാണ്! 8നിങ്ങളുടെ പിതാക്ക
ന്മാർ ഇതേ സംഗതി എന്നോടു ചെയ്തു.
കാദേശ്ബർന്നേയിൽവച്ച് ദേശ പരിശോധന
യ്ക്ക് ഞാൻ ചാരന്മാരെ അയച്ചു. 9അവർ
എസ്കോൽതാഴ്വരവരെ പോയി. അവർ
ദേശം കണ്ടു. അവർ യിസ്രായേലുകാരെ നിരു
ത്സാഹപ്പെടുത്തി. യഹോവ അവർക്കു നൽ
കിയ ദേശത്തേക്കു പോകാൻ അവർ യിസ്രാ
യേലുകാർക്ക് താല്പര്യമില്ലാതാക്കി. 10യഹോ
വയ്ക്കു അവരോടു വളരെ കോപം തോന്നി.
യഹോവ ഈ വാഗ്ദാനം ചെയ്തു. 11‘ഈജി
പ്തിൽനിന്നു വന്നവരും ഇരുപതോ അതിലധി
കമോ വയസ്സുള്ളവരും ആയ ഒരാളും ആ ദേശം
കാണുകയില്ല. അബ്രാഹാമിനോടും യിസ്ഹാ
ക്കിനോടും യാക്കോബിനോടും ഞാനൊരു
വാഗ്ദാനം ചെയ്തു. ഈ ഭൂമി ഇവർക്കു നൽകാ
മെന്നായിരുന്നു എന്റെ വാഗ്ദാനം. പക്ഷേ
അവർ എന്നെ ശരിക്കു പിന്തുടർന്നില്ല. അതി
നാൽ അവർക്ക് ഈ ദേശം ലഭിക്കില്ല. 12കെ
നിസ്യനായ യെഫുന്നെയുടെ പുത്രനായ
കാലേബും നൂന്റെ പുത്രനായ യോശുവയും
മാത്രമേ ഇതിൽ പ്രവേശിക്കയുള്ളൂ. കാരണം
അവർ സത്യമായും എന്നെ അനുസരിച്ചു!’

13“യിസ്രായേൽജനതയോട് യഹോവയ്ക്കു
കടുത്ത കോപമുണ്ടായി. അതിനാൽ യഹോവ
അവരെ നാല്പതു സംവത്സരം മരുഭൂമിയിൽ താമ
സിപ്പിച്ചു. യഹോവയ്ക്കെതിരെ പാപം
ചെയ്തവരെല്ലാം മരിക്കുംവരെ അവൻ അവരെ
മരുഭൂമിയിൽ പാർപ്പിച്ചു. 14ഇപ്പോൾ നിങ്ങൾ
നിങ്ങളുടെ പിതാക്കന്മാർ ചെയ്ത അതേ കാര്യ
ങ്ങൾ തന്നെ ചെയ്യുന്നു. പാപികളേ, തന്റെ
ജനതയോട് യഹോവയ്ക്കു കൂടുതൽ രോഷമു
ണ്ടാക്കാനാണോ നിങ്ങൾ ശ്രമിക്കുന്നത്? 15യ
ഹോവയെ അനുസരിക്കാതിരുന്നാൽ അവൻ
യിസ്രായേൽജനതയെ കൂടുതൽകാലം മരുഭൂമി
യിൽ പാർപ്പിക്കും. അപ്പോൾ ഈ ജനങ്ങളെയെ
ല്ലാം നിങ്ങൾ നശിപ്പിക്കും!”

16എന്നാൽ രൂബേന്റെയും ഗാദിന്റെയും
ഗോത്രക്കാർ മോശെയെ സമീപിച്ചു. അവർ
പറഞ്ഞു, “ഞങ്ങൾ ഞങ്ങളുടെ കുട്ടികൾക്കു
നഗരങ്ങൾ പണിയുകയും മൃഗങ്ങൾക്കിവിടെ
തൊഴുത്തുകൾ പണിയുകയും ചെയ്യും. 17അ
പ്പോൾ ഞങ്ങളുടെ കുട്ടികൾ ഇവിടുത്തെ ജന
ങ്ങളിൽ നിന്നും സുരക്ഷിതരായിരിക്കും. പക്ഷേ
ഞങ്ങൾ സന്തോഷത്തോടെ വന്ന് മറ്റ് യിസ്രാ
യേലുകാരെ സഹായിക്കും. അവരെ ഞങ്ങൾ
അവരുടെ ദേശത്തേക്കു കൊണ്ടുവരും. 18യിസ്രാ
യേൽ ജനങ്ങളിലോരോരുത്തർക്കും ഭൂമിയിൽ
അവരുടെ പങ്കു കിട്ടുംവരെ ഞങ്ങൾ ഭവനങ്ങ
ളിലേക്കു മടങ്ങി വരില്ല. 19യോർദ്ദാൻനദിയുടെ
പടിഞ്ഞാറുള്ള ഒരു തുണ്ടുഭൂമിപോലും ഞങ്ങൾ
എടുക്കുകയുമില്ല. ഇല്ല! ഞങ്ങളുടെ വീതം യോർ
ദ്ദാൻനദിയുടെ കിഴക്കേ കരയിലാണ്!”

20അതിനാൽ മോശെ അവരോടു പറഞ്ഞു,
“നിങ്ങൾ ഇങ്ങനെയെല്ലാം ചെയ്താൽ ഈ ഭൂമി
നിങ്ങളുടേതായിത്തീരും. പക്ഷേ നിങ്ങളുടെ
ഭടന്മാർ യഹോവയുടെ സവിധത്തിൽ യുദ്ധ
ത്തിനു പോകേണ്ടിവരും. 21നിങ്ങളുടെ ഭടന്മാർ
യോർദ്ദാൻനദി മുറിച്ചുകടന്ന് ശത്രുക്കളെ രാജ്യ
ത്തുനിന്നും ഓടിക്കണം. 22നമ്മളെല്ലാം യഹോവ
യുടെ സഹായത്തോടെ ഭൂമി എടുത്തതിനു
ശേഷം നിങ്ങൾക്കു വീട്ടിലേക്കു മടങ്ങാം.
അപ്പോൾ നിങ്ങൾ കുറ്റക്കാരാണെന്ന് യഹോവ
യും യിസ്രായേൽജനതയും കരുതുകയില്ല.
അപ്പോൾ ഭൂമി സ്വന്തമാക്കാൻ യഹോവ നി
ങ്ങളെ അനുവദിക്കുകയും ചെയ്യും. 23ഇങ്ങനെ
യൊക്കെയല്ല നിങ്ങൾ ചെയ്യുന്നതെങ്കിൽ
നിങ്ങൾ യഹോവയ്ക്കെതിരെ പാപം ചെയ്യുക
യായിരിക്കും. നിങ്ങളുടെ പാപത്തിനു തീർച്ച
യായും ശിക്ഷിക്കപ്പെടുമെന്നും അറിയുക.
24നിങ്ങളുടെ കുട്ടികൾക്ക് നഗരങ്ങളും മൃഗങ്ങ
ൾക്കു തൊഴുത്തുകളും പണിയുക. പക്ഷേ
അപ്പോൾ നിങ്ങൾ വാഗ്ദാനം ചെയ്തതു
പ്രവർത്തിക്കണം.”

**25**അപ്പോൾ ഗാദിൻെറയും രൂബേൻെറയും
ഗോത്രക്കാർ മോശെയോടു പറഞ്ഞു, “ഞങ്ങൾ
അങ്ങയുടെ ഭൃത്യന്മാരാണ്. അങ്ങ് ഞങ്ങളുടെ
യജമാനനും. അതിനാൽ അങ്ങയുടെ കല്പന
ഞങ്ങൾ അനുസരിക്കാം. **26**ഞങ്ങളുടെ ഭാര്യ
മാരും കുട്ടികളും മൃഗങ്ങളും ഗിലെയാദുനഗരങ്ങ
ളിൽ വസിക്കും. **27**പക്ഷേ അങ്ങയുടെ ഭൃത്യ
രായ ഞങ്ങൾ യോർദ്ദാൻനദി കടക്കും. ഞങ്ങ
ളുടെ യജമാനൻെറ കല്പനയനുസരിച്ച് ഞങ്ങൾ
യഹോവയുടെ മുമ്പാകെ യുദ്ധത്തിനു
പോകാം.”

**28**അവരുടെ ആ വാഗ്ദാനം മോശെയും
പുരോഹിതനായ എലെയാസാരും നൂൻെറ
പുത്രനായ യോശുവയും യിസ്രായേലിലെ
ഗോത്രത്തലവന്മാരും കേട്ടു. **29**മോശെ അവ
രോടു പറഞ്ഞു,“ഗാദിൻെറയും രൂബേൻെറയും
ഗോത്രക്കാർ യോർദ്ദാൻനദി കടക്കും. അവർ
യഹോവയുടെ സവിധത്തിൽ യുദ്ധത്തിനു
പോകും. ഭൂമി പിടിച്ചടക്കാൻ അവർ നിങ്ങളെ
സഹായിക്കും. അവരുടെ ഭാഗമായി നിങ്ങൾ
ഗിലെയാദ് അവർക്കു നൽകുകയും വേണം.
**30**ആയുധധാരികളായി അവർ നിങ്ങളോടൊ
പ്പം കടക്കുന്നില്ലായെങ്കിൽ കനാൻദേശത്തിൽ
നിങ്ങൾക്കിടയിൽ അവർക്ക് അവകാശങ്ങൾ
ഉണ്ടായിരിക്കണം.”

**31**ഗാദിലെയും രൂബേനിലെയും ജനങ്ങൾ മറു
പടി പറഞ്ഞു, “യഹോവയുടെ കല്പനപോലെ
പ്രവർത്തിക്കാമെന്നു ഞങ്ങൾ സത്യം ചെയ്യു
ന്നു. **32**ഞങ്ങൾ യോർദ്ദാൻനദി മുറിച്ചുകടന്ന്
കനാൻദേശത്തു യഹോവയുടെ സവിധത്തിൽ
എത്താം. ഞങ്ങളുടെ, വീതത്തിലുള്ള ഭൂമി യോർ
ദ്ദാൻനദിയുടെ കിഴക്കേക്കരയിലാണ്.”

**33**അതിനാൽ മോശെ ആ ദേശം ഗാദിലെ
ജനങ്ങൾക്കും രൂബേനിലെ ജനങ്ങൾക്കും യോ
സേഫിൻെറ പുത്രനായിരുന്ന മനശ്ശെയുടെ
പകുതി ഗോത്രക്കാർക്കും കൊടുത്തു. അമോര്യ
നായ സീഹോൻെറയും ബാശാൻ രാജാവായ
ഓഗിൻെറയും രാജ്യങ്ങൾ അതിലുൾപ്പെടും. ആ
പ്രദേശത്തിനു ചുറ്റിലുമുള്ള നഗരങ്ങളും ആ
ദേശത്തിൽ ഉൾപ്പെടും.

**34**ഗാദിലെ ജനങ്ങൾ ദീബോൻ, അതാരോത്ത്,
അരോയേർ, **35**അത്രോത്ത്-ശോഫാൻ, യാസെർ,
യൊഗ്ബഹാ, **36**ബേത്ത്-നിമ്രാ, ബേത്ത്-ഹാ
രാൻ എന്നീ നഗരങ്ങൾ പണിതു. ശക്തമായ
ഭിത്തികൾ കൊണ്ടാണവർ നഗരങ്ങൾ നിർമ്മി
ച്ചത്. മൃഗങ്ങൾക്കുള്ള തൊഴുത്തുകളും അവർ
നിർമ്മിച്ചു.

**37**രൂബേനിലെ ജനങ്ങൾ ഹെശ്ബോൻ,
എലെയാലെ, കിര്യത്തയീം, **38**നെബോ, ബാൽ
മെയോൻ,സിബ്മാ എന്നീ നഗരങ്ങൾ പണിതു.
തങ്ങൾ വീണ്ടും പണിത നഗരങ്ങൾക്ക് അവർ
പേരുകൾ നൽകി. പക്ഷേ അവർ നെബോ
ബാൽമെയോൻ എന്നിവയുടെ പേരുകൾ മാറ്റി.

**39**മനശ്ശെയുടെ പുത്രനായിരുന്ന മാഖീരി
ൻെറ വംശക്കാർ ഗിലെയാദിലേക്കു പോയി.
അവർ നഗരത്തെ തോല്പിച്ചു. അവിടെ താമ
സിച്ചിരുന്ന അമോര്യരെ അവർ തോല്പിച്ചു. **40**അ
തിനാൽ മോശെ, മനശ്ശെയുടെ ഗോത്രത്തിൽ
നിന്ന് വന്ന മാഖീരിന് ഗിലെയാദ് നൽകി.
അതിനാൽ അവൻെറ കുടുംബം അവിടെ താമ
സിച്ചു. **41**മനശ്ശെയുടെ കുടുംബത്തിൽനിന്നുള്ള
യായീർ അവിടുത്തെ ചെറിയപട്ടണങ്ങളെ
തോല്പിച്ചു. ആ പട്ടണങ്ങളെ അവർ യായീരി
ൻെറ പട്ടണങ്ങൾ എന്നു വിളിച്ചു. **42**നോബഹ്
ചെന്ന് കെനാത്തും അതിനടുത്തുള്ള ചെറുഗ്രാമ
ങ്ങളും കീഴടക്കി. ആ സ്ഥലത്തിന് അവർ
തൻെറ തന്നെ പേരിട്ടു.

## ഈജിപ്തിൽനിന്നുള്ള യിസ്രായേലിൻെറ യാത്ര

**33** മോശെയും അഹരോനും യിസ്രായേൽജ
നതയെ ഈജിപ്തിൽനിന്നും സംഘങ്ങ
ളായി കൊണ്ടുവന്നു. അവർ സഞ്ചരിച്ച സ്ഥല
ങ്ങൾ ഇവയൊക്കെയാണ്. **2**തങ്ങൾ സഞ്ചരിച്ച
സ്ഥലങ്ങളെപ്പറ്റി മോശെ എഴുതിയിട്ടുണ്ട്.
യഹോവയുടെ കല്പനപ്രകാരമായിരുന്നു
മോശെ അക്കാര്യങ്ങൾ രേഖപ്പെടുത്തിയത്. പുറ
പ്പാടിനുശേഷം അവർ സഞ്ചരിച്ച സ്ഥലങ്ങൾ
ഇവയൊക്കെയാണ്:

**3**ഒന്നാം മാസത്തിൻെറ പതിനഞ്ചാം ദിവസം
അവർ രമെസേസിൽനിന്നും പുറപ്പെട്ടു. പെസ
ഹയ്ക്കുശേഷമുള്ള ആ പ്രഭാതത്തിൽ യിസ്രാ
യേൽജനത തങ്ങളുടെ കൈകളുയർത്തി വിജ
യാഹ്ളാദത്തോടെ ഈജിപ്തിൽനിന്നും പുറ
ത്തേക്കു വന്നു. മുഴുവൻ ഈജിപ്തുകാരും
അവരെ കണ്ടു. **4**യഹോവ വധിച്ചവരെ കുഴിച്ചി
ടുകയായിരുന്നു ഈജിപ്തുകാർ. അവർ തങ്ങ
ളുടെ ആദ്യജാതരെയെല്ലാം കുഴിച്ചിടുകയായി
രുന്നു. യഹോവ ഈജിപ്തുകാരുടെ ദേവന്മാ
ർക്കെതിരെ തൻെറ ന്യായവിധി നടത്തി.

**5**യിസ്രായേൽജനത രമെസേസിൽനിന്നും
സുക്കോത്തിലേക്കു പോയി. **6**സുക്കോത്തിൽ
നിന്നവർ ഏഥാമിലേക്കാണ് പോയത്. അവിടെ
യവർ മരുഭൂമിയുടെ വക്കിൽ പാളയമടിച്ചു.
**7**അവർ ഏഥാമിൽനിന്ന് പീഹഹിരോത്തിലേ
ക്കു പോയി. ബാൽസെഫോനിനടുത്തായിരു
ന്നു അത്. അവർ മിഗ്ദോലിനടുത്ത് പാളയമ
ടിച്ചു.

**8**ജനങ്ങൾ പീഹഹരോത്തിൽനിന്ന് കടലി
ൻെറ നടുക്കുകൂടെ നടന്നു. അവർ മരുഭൂമിയി
ലേക്കു പോയി. ഏഥാംമരുഭൂമിയിലൂടെ അവർ
മൂന്നു ദിവസം നടന്നു അവർ മാറയിൽ പാളയ
മടിച്ചു.

**9**അവർ മാറയിൽനിന്നും ഏലീമിലെത്തി
പാളയമടിച്ചു. അവിടെ പന്ത്രണ്ടു നീരുറവ
കളും എഴുപതു പനമരങ്ങളും ഉണ്ടായിരുന്നു.

**10**അവർ ഏലീമിൽനിന്ന് പുറപ്പെട്ട് ചെങ്കട
ലിൻെറ തീരത്ത് പാളയമടിച്ചു.

**11**ചെങ്കടൽ തീരത്തുനിന്നും പുറപ്പെട്ട് അവർ
സീൻമരുഭൂമിയിൽ പാളയമടിച്ചു.

**12**സീൻമരുഭൂമിയിൽനിന്നും ദൊഫ്ക്കയിലെ
ത്തി അവിടെ പാളയമടിച്ചു.

**13**ദൊഫ്ക്കാ വിട്ട അവർ ആലൂശിൽ പാളയ
മടിച്ചു.

**14**ആലൂശിൽനിന്നും വിട്ട അവർ രെഫീദീമിൽ
പാളയമടിച്ചു. അവിടെ ജനങ്ങൾക്കു കുടി
ക്കാനാവശ്യമായ ജലമില്ലായിരുന്നു.

**15**അവർ രെഫീദീം വിട്ട് സീനായിമരുഭൂമി
യിൽ പാളയമടിച്ചു.

**16**സീനായിമരുഭൂമി വിട്ട് അവർ കിബ്രോത്ത്
ഹത്താവയിൽ പാളയമടിച്ചു.

**17**കിബ്രോത്ത് ഹത്താവ വിട്ട് അവർ ഹസേ
രോത്തിൽ പാളയമടിച്ചു.

**18**ഹസേരോത്തിൽനിന്നും വിട്ട് അവർ
രിത്ത്മായിൽ പാളയമടിച്ചു.

**19**രിത്ത്മാ വിട്ട് അവർ രിമ്മോൻ പേരെസിൽ
പാളയമടിച്ചു.

20രിമ്മോൻ പേരെസ് വിട്ട് അവർ ലിബ്ന
യിൽ പാളയമടിച്ചു.
21ലിബ്നാ വിട്ട് അവർ രിസ്സയിൽ പാളയമ
ടിച്ചു.
22രിസ്സാ വിട്ട് അവർ കെഹേലാഥയിൽ പാള
യമടിച്ചു.
23കെഹേലാഥാ വിട്ട് അവർ ശാഫേർപർവ്വത
ത്തിൽ പാളയമടിച്ചു.
24ശാഫേർപർവ്വതം വിട്ട് അവർ ഹരാദയിൽ
പാളയമടിച്ചു.
25ഹരാദയിൽനിന്നും വിട്ട് അവർ മക്ഹേലോ
ത്തിൽ പാളയമടിച്ചു.
26മക്ഹേലോത്ത് വിട്ട് അവർ തഹത്തിൽ
പാളയമടിച്ചു.
27അവർ തഹത്ത് വിട്ട് താരഹിൽ പാളയമ
ടിച്ചു.
28താരഹ് വിട്ട് അവർ മിത്ത്കയിൽ പാളയ
മടിച്ചു.
29മിത്ത്ക വിട്ട് അവർ ഹശ്മോനായിൽ പാള
യമടിച്ചു.
30ഹശ്മോനാ വിട്ട് അവർ മോസേരോത്തിൽ
പാളയമടിച്ചു.
31മോസേരോത്ത് വിട്ട് അവർ ബെനേയാ
ക്കാനിൽ പാളയമടിച്ചു.
32ബെനേയാക്കാൻ വിട്ട് അവർ ഹോർഹ
ഗ്ഗിദ്ഗാദിൽ പാളയമടിച്ചു.
33ഹോർ ഹഗ്ഗിദ്ഗാദ് വിട്ട് അവർ യൊത്ബാ
ഥയിൽ പാളയമടിച്ചു.
34യൊത്ബാഥാ വിട്ട് അവർ അബ്രോനായിൽ
പാളയമടിച്ചു.
35അബ്രോനാ വിട്ട് അവർ എസ്യോൻ
ഗേബെരിൽ പാളയമടിച്ചു.
36എസ്യോൻ ഗേബെർ വിട്ട് അവർ സീൻമ
രുഭൂമിയിലെ കാദേശിൽ പാളയമടിച്ചു.
37കാദേശ് വിട്ട് ജനങ്ങൾ ഹോരിൽ പാള
യമടിച്ചു. എദോംരാജ്യത്തിൻെറ അതിർത്തി
യിലുള്ള മലയായിരുന്നു അത്. 38പുരോഹിത
നായ അഹരോൻ യഹോവയെ അനുസരിച്ച്
ഹോർപർവ്വതം കയറി. അവിടെവച്ച് അഹ
രോൻ മരിച്ചു. അഞ്ചാം മാസത്തിൻെറ ഒന്നാം
ദിവസമാണ് അഹരോൻ മരിച്ചത്. യിസ്രായേൽ
ജനത ഈജിപ്തു വിട്ടതിൻെറ നാല്പതാം വർഷ
മായിരുന്നു അത്. 39ഹോർപർവ്വതത്തിൽവച്ച്
മരിക്കുമ്പോൾ അഹരോന് നൂറ്റി ഇരുപത്തി
മൂന്നു വയസ്സായിരുന്നു.
40കനാൻദേശത്തെ നെഗെവിലുള്ള ഒരു പട്ട
ണമായിരുന്നു അരാദ്. യിസ്രായേൽജനത വരു
ന്നുവെന്നത് കനാന്യരാജാവായ ഹെരാദ് കേട്ടു.
41ജനങ്ങൾ ഹോർപർവ്വതം വിട്ട് സാൽമോനാ
യിൽ പാളയമടിച്ചു.
42അവർ സാൽമോനാ വിട്ട് പൂനോനിൽ
പാളയമടിച്ചു.
43പൂനോൻ വിട്ട് അവർ ഓബോത്തിൽ പാള
യമടിച്ചു.
44ഓബോത്ത് വിട്ട് അവർ ഈയേ-അബാ
രീമിൽ പാളയമടിച്ചു. മോവാബുരാജ്യത്തിൻെറ
അതിർത്തിയിലായിരുന്നു ഈ സ്ഥലം.
45ഈയേ-അബാരീം വിട്ട് അവർ ദീബോൻ
ഗാദിൽ പാളയമടിച്ചു.
46ദീബോൻഗാദ് വിട്ട് അൽമോദിബ്ളാഥയീ
മിൽ പാളയമടിച്ചു.
47അൽമോദിബ്ളാഥയീം വിട്ട് അവർ
നെബോവിനടുത്തുള്ള അബാരീമിലെ കുന്നു
കളിൽ പാളയമടിച്ചു.
48അബാരീംകുന്നുകൾ വിട്ട് അവർ മോവാ
ബിലെ യോർദ്ദാൻതാഴ്വരയിൽ പാളയമടിച്ചു.
യെരീഹോയുടെ എതിർവശത്ത് യോർദ്ദാൻ
നദിയുടെ മറുകരയിലായിരുന്നു അത്. 49മോവാ
ബിലെ യോർദ്ദാൻനദിയുടെ തീരത്ത് അവർ
പാളയമടിച്ചു. ബേത്ത്യെശീമോത്ത്മുതൽ
അക്കാഷ്യസമതലംവരെ അവരുടെ പാളയം
വ്യാപിച്ചിരുന്നു.
50അവിടെവച്ച് യഹോവ മോശെയോടു
സംസാരിച്ചു. അവൻ പറഞ്ഞു, 51“യിസ്രായേൽ
ജനതയോടു സംസാരിക്കുക. അവരോട് ഇക്കാ
ര്യങ്ങൾ പറയുക: നിങ്ങൾ യോർദ്ദാൻനദി കട
ക്കുക. കനാൻദേശത്തേക്കു നിങ്ങൾ ചെല്ലുക.
52അവിടെ കാണുന്ന ജനങ്ങളിൽനിന്ന് ആ ദേശം
നിങ്ങൾ എടുക്കുക. അവരുടെ കൽപ്രതിമകളും
വിഗ്രഹങ്ങളും നിങ്ങൾ നശിപ്പിക്കുക. അവരുടെ
ഉന്നതസ്ഥലങ്ങൾ നിങ്ങൾ നശിപ്പിക്കണം. 53ആ
ദേശം കയ്യടക്കി നിങ്ങൾ അവിടെ താമസി
ക്കണം. കാരണമെന്തന്നാൽ ഈ ദേശം ഞാൻ
നിങ്ങൾക്കു തരുന്നു. അത് നിങ്ങളുടെ കുടുംബ
ങ്ങൾക്കുള്ളതായിരിക്കും. 54നിങ്ങളിലോരോ
കുടുംബത്തിനും ഭൂമിയിൽ വീതം ലഭിക്കും.
ഓരോ കുടുംബത്തിനും ഏതേതു ഭാഗങ്ങ ളെന്നു
നിങ്ങൾ നറുക്കിട്ടു നിശ്ചയിക്കണം. വലിയകു
ടുംബങ്ങൾക്ക് വലിയ ഭൂവിഭാഗങ്ങളും ചെറിയ
കുടുംബങ്ങൾക്ക് ചെറിയ ഭൂവിഭാഗങ്ങളും ലഭി
ക്കും. ഏതേതു ഭാഗങ്ങൾ ഏതേതു കുടുംബങ്ങൾ
ക്കാണെന്ന് നറുക്കിട്ടു നിശ്ചയിക്കണം. ഓരോ
ഗോത്രത്തിനും അതാതിൻെറ ഭൂമി ലഭിക്കും.
55“മറ്റുള്ള ജനങ്ങളെയൊക്കെ നിങ്ങൾ ഓടിച്ചു
വിടണം. അവരെ നിങ്ങളുടെ രാജ്യത്തു താമ
സിപ്പിക്കാൻ നിങ്ങളനുവദിച്ചാൽ, അവർ
നിങ്ങൾക്കു വളരെ കുഴപ്പങ്ങളുണ്ടാക്കും. അവർ
നിങ്ങളുടെ കണ്ണുകളിൽ കരടായും വശങ്ങളിൽ
മുള്ളുകളായും തീരും. നിങ്ങൾ താമസിക്കുന്ന
രാജ്യത്ത് അവർ വളരെ കുഴപ്പങ്ങളുണ്ടാക്കും.
56അവരെ നിങ്ങളുടെ രാജ്യത്തു താമസിക്കാൻ
അനുവദിച്ചാൽ അവരോടു ചെയ്യാൻ ഞാനു
ദ്ദേശിച്ചത് നിങ്ങളോടു ചെയ്യും.”

## കനാൻെറ അതിർത്തികൾ

34 യഹോവ മോശെയോടു സംസാരിച്ചു.
അവൻ പറഞ്ഞു, 2“യിസ്രായേൽജന
തയ്ക്ക് ഈ കല്പന നൽകുക: കനാൻദേശത്തേ
ക്കാണു നിങ്ങൾ വരുന്നത്. ഈ രാജ്യത്തെ
നിങ്ങൾ കീഴടക്കണം. കനാൻദേശം മുഴുവൻ
നിങ്ങളുടെതായിത്തീരും. 3തെക്ക്, എദോമിനടു
ത്തുള്ള സീൻമരുഭൂമിയുടെ ഭാഗം നിങ്ങൾക്കു
ലഭിക്കും. ചാവുകടലിൻെറ തെക്കെ അറ്റത്തായി
രിക്കും നിങ്ങളുടെ തെക്കെ അതിർത്തി ആരംഭി
ക്കുന്നത്. 4അത്സ് കോർപിയോൺ ചുരം കട
ക്കും. അത് സീൻമരുഭൂമിയിലൂടെ കാദേശ്ബർ
ന്നേയയിലേക്കും അവിടെനിന്ന് ഹസർ അദ്ദാ
രിലേക്കും അവിടെനിന്ന് അസ്മോനിലേക്കും
കടക്കും. 5അസ്മോനിൽനിന്ന് ഈജിപ്തുനദി
യിലൂടെ മധ്യധരണ്യാഴിയിൽ അവസാനിക്കും.
6നിങ്ങളുടെ പടിഞ്ഞാറെ അതിർത്തി മധ്യാധ
രണ്യാഴി ആയിരിക്കും. 7നിങ്ങളുടെ വടക്കേ
അതിർത്തി മധ്യധരണ്യാഴിയിലാരംഭിച്ച് ഹോർ
പർവ്വതംവരെ ഉണ്ടാകും. 8ഹോർ പർവ്വതത്തിൽ
നിന്ന് അത് ലേബോ-ഹമാത്തിലേക്കും അവിടെ
നിന്ന് സെദാദിലേക്കും പോകും. 9അനന്തരം
ആ അതിർത്തി സിഫ്രോനിലൂടെ ഹസാർ-
ഏനാനിൽ അവസാനിക്കും. അങ്ങനെ അതായി

രിക്കും നിങ്ങളുടെ വടക്കെ അതിർത്തി. 10നിങ്ങ
ളുടെ കിഴക്കൻ അതിർത്തി ഏനാനിൽ ആരംഭി
ച്ച് ശെഫാമിലേക്കു പോകും. 11ശെഫാമിൽ
നിന്ന് അതിർത്തി അയിന്റെ കിഴക്കുവശത്തു
ള്ള രിബ്ളയിൽ എത്തും. ഗലീലിതടാകംവരെ
അതിർത്തി മലകളിലൂടെ തുടരും. 12അനന്തരം
അതിർത്തി യോർദ്ദാൻ നദിയുടെ കരയിലൂടെ
നീളും. ചാവുകടലാണതിന്റെ അവസാനം.
നിങ്ങളുടെ രാജ്യത്തിനു ചുറ്റുമുള്ള അതിർത്തി
കൾ അതൊക്കെയാണ്.”

13അതിനാൽ മോശെ യിസ്രായേൽജനതയ്ക്ക്
ഈ കല്പന നൽകി: “നിങ്ങൾക്കു ലഭിക്കാൻ
പോകുന്ന ഭൂമി അതാ. നറുക്കിട്ട് ആ ഭൂമി ഒമ്പ
തു ഗോത്രങ്ങൾക്കും മനശ്ശെയുടെ ഗോത്രത്തി
ന്റെ പകുതിയ്ക്കുമായി പങ്കുവയ്ക്കുക.
14രൂബേന്റെയും ഗാദിന്റെയും ഗോത്രങ്ങൾക്കും
മനശ്ശെയുടെ ഗോത്രത്തിന്റെ പകുതിയ്ക്കും
ഇതിനകം ഭൂമി കിട്ടിക്കഴിഞ്ഞു. 15യെരീഹോ
യ്ക്കു സമീപം യോർദ്ദാൻനദിയുടെ കിഴക്കെ
കരയിൽ ആണ് ആ രണ്ടര ഗോത്രക്കാരും
തങ്ങളുടെ ഭൂമി സ്വന്തമാക്കിയത്.”

16അനന്തരം യഹോവ മോശെയോടു സംസാ
രിച്ചു. അവൻ പറഞ്ഞു, 17“ഭൂമി വീതം വയ്ക്കു
ന്നതിൽ ഇവർ നിങ്ങളെ സഹായിക്കും: പുരോ
ഹിതനായ എലെയാസാർ, നൂന്റെ പുത്രനായ
യോശുവ, 18കൂടാതെ എല്ലാ ഗോത്രത്തലവ
ന്മാരും. ഓരോ ഗോത്രത്തിൽനിന്നും ഒരു നേതാ
വു വീതം ഉണ്ടായിരിക്കും. അവർ ഭൂമി പങ്കുവ
യ്ക്കും. 19നേതാക്കളുടെ പേരുകൾ ഇതാണ്:
യെഹൂദയുടെ ഗോത്രത്തിൽനിന്ന് യെഫു
ന്നെയുടെ പുത്രനായ കാലേബ്;
20 ശിമെയോന്റെ ഗോത്രത്തിൽനിന്ന് അമ്മീ
ഹൂദിന്റെ പുത്രനായ ശെമൂവേൽ;
21 ബെന്യാമീന്റെ ഗോത്രത്തിൽനിന്ന് കിസ്
ളോന്റെ പുത്രനായ എലദാദ്;
22 ദാന്റെ ഗോത്രത്തിൽനിന്ന് യൊഗ്ളിയുടെ
പുത്രനായ ബുക്കി;
23 യോസേഫിന്റെ പുത്രന്മാരിൽ മനശ്ശെ
യുടെ ഗോത്രത്തിൽനിന്ന് എഫോദിന്റെ
പുത്രനായ ഹന്നീയേൽ;
24 എഫ്രയീമിന്റെ ഗോത്രത്തിൽനിന്ന്
ശിഫ്താന്റെ പുത്രനായ കെമൂവേൽ;
25 സെബൂലൂന്റെ ഗോത്രത്തിൽനിന്ന് പർന്നാ
ക്കിന്റെ പുത്രനായ എലീസാഫാൻ;
26 യിസ്സാഖാരിന്റെ ഗോത്രത്തിൽനിന്ന് അസ്സാ
ന്റെ പുത്രനായ പൽത്തീയേൽ;
27 ആശേരിന്റെ ഗോത്രത്തിൽനിന്ന് ശെലോ
മിയുടെ പുത്രനായ അഹീഹൂദ്;
28 നഫ്താലിയുടെ ഗോത്രത്തിൽനിന്ന് അമ്മീ
ഹൂദിന്റെ പുത്രനായ പെദഹേൽ.”

29യിസ്രായേൽജനങ്ങൾക്കിടയിൽ കനാൻ
ദേശം വീതിക്കാൻ യഹോവ തെരഞ്ഞെടുത്ത
താണിവരെ.

### ലേവ്യരുടെ പട്ടണങ്ങൾ

35 യഹോവ മോശെയോടു സംസാരിച്ചു.
മോവാബിലെ യോർദ്ദാൻതാഴ്വരയിൽ
യെരീഹോയ്ക്ക് എതിർവശം യോർദ്ദാൻനദിക്ക
രയിലായിരുന്നു അത്. യഹോവ പറഞ്ഞു, 2“ത
ങ്ങൾക്കു കിട്ടിയിരിക്കുന്ന ദേശത്തെ ഏതാനും
നഗരങ്ങൾ ലേവ്യർക്കു കൊടുക്കണമെന്ന്
യിസ്രായേൽജനതയോടു പറയുക. അവയ്ക്കു
ചുറ്റുമുള്ള മേച്ചില്പുറങ്ങളും നഗരങ്ങളോടൊപ്പം
ലേവ്യർക്കു കൊടുക്കണം. 3ലേവ്യർക്ക് ആ
നഗരങ്ങളിൽ താമസിക്കാമല്ലോ. ലേവ്യരുടെ
എല്ലാ പശുമൃഗാദികൾക്കും ആ നഗരങ്ങളുടെ
ചുറ്റിലുമുള്ള പുൽമേടുകളിൽ മേയാമല്ലോ.
4നിങ്ങൾ എത്ര ഭൂമിയാണ് നൽകേണ്ടത്? നഗര
ത്തിന്റെ ഭിത്തികളിൽനിന്നും ആയിരത്തി
അഞ്ഞൂറു അടി പോവുക- ആ സ്ഥലം ലേവ്യരു
ടേതാണ്. 5നഗരത്തിനു കിഴക്കോട്ട് മൂവായിരം
അടിയ്ക്കുള്ളിലും മൂവായിരം അടി തെക്കു വശ
ത്തും മൂവായിരം അടി വടക്കുവശത്തും മൂവാ
യിരം അടി പടിഞ്ഞാറുവശത്തും ലേവ്യർക്കുള്ള
താണ്. (ആ ദേശത്തിന്റെ മദ്ധ്യത്തിലായിരി
ക്കണം നഗരം.) 6ആ നഗരങ്ങളിൽ ആറെണ്ണം
സുരക്ഷിതത്വത്തിന്റെ നഗരങ്ങളാണ്. ഒരാൾ
മറ്റൊരാളെ യാദൃച്ഛികമായി കൊല്ലുകയാ
ണെങ്കിൽ അയാൾക്ക് ആ സുരക്ഷിതനഗരങ്ങ
ളിൽ അഭയം പ്രാപിക്കാം. ആ ആറു നഗരങ്ങളെ
കൂടാതെ നാല്പത്തിരണ്ടു നഗരങ്ങൾകൂടി
നിങ്ങൾ ലേവ്യർക്കു നൽകണം. 7അങ്ങനെ
നിങ്ങൾ ആകെ നാല്പത്തെട്ടു നഗരങ്ങൾ ലേവ്യ
ർക്കു നൽകണം. ആ നഗരങ്ങൾക്കു ചുറ്റുമുള്ള
സ്ഥലവും നിങ്ങൾ ലേവ്യർക്കു നൽകണം. 8യി
സ്രായേലിലെ വലിയ കുടുംബങ്ങൾക്ക് വലിയ
ഭൂമിയും ചെറിയ കുടുംബങ്ങൾക്ക് ചെറിയ ഭൂമി
യും നൽകണം. എന്നാൽ എല്ലാ ഗോത്രങ്ങളും
തങ്ങളുടെ ഭൂമിയിൽ കുറെ ഭാഗം ലേവ്യഗോത്ര
ക്കാർക്കു നൽകണം.”

9അനന്തരം യഹോവ മോശെയോടു സംസാ
രിച്ചു. അവൻ പറഞ്ഞു, 10“ജനങ്ങളോട് ഇങ്ങ
നെ പറയുക: നിങ്ങൾ യോർദ്ദാൻനദി കുറുകെ
കടന്ന് കനാൻദേശത്തേക്കു പോകുക. 11സുര
ക്ഷിതത്വത്തിന്റെ നഗരങ്ങളാക്കുവാനുള്ള പട്ട
ണങ്ങൾ തെരഞ്ഞെടുക്കുക. ആരെങ്കിലും യാദൃ
ച്ഛികമായി ഒരാളെ കൊന്നാൽ ആ നഗര
ങ്ങളിലൊന്നിൽ അയാൾക്ക് അഭയം പ്രാപി
ക്കാം. 12പകരം ചോദിക്കാൻ വരുന്ന മരിച്ച
വന്റെ ബന്ധുക്കളിൽനിന്ന് അയാൾ അവിടെ
സുരക്ഷിതനായിരിക്കും. കോടതിയിലെ ന്യായ
വിധി വരുംവരെ അയാൾ സുരക്ഷിതനായി
രിക്കും. 13സുരക്ഷിതത്വത്തിന്റെ ആറു നഗരങ്ങ
ളുണ്ടായിരിക്കണം. 14ഈ നഗരങ്ങളിൽ മൂന്നെ
ണ്ണം യോർദ്ദാൻനദിയുടെ കിഴക്കേക്കരയിലായി
രിക്കും. മൂന്നെണ്ണം യോർദ്ദാൻനദിയുടെ പടി
ഞ്ഞാറെ തീരത്ത് കനാൻദേശത്തുമായിരിക്കും.
15യിസ്രായേലുകാർക്കും വിദേശികൾക്കും
സഞ്ചാരികൾക്കും ആ നഗരങ്ങൾ സുരക്ഷ
യുടെ നഗരങ്ങളായിരിക്കും. ഒരാളെ യാദൃച്ഛി
കമായി കൊല്ലുന്ന ഏതൊരാൾക്കും ആ നഗര
ങ്ങളിലൊന്നിൽ അഭയം പ്രാപിക്കാം.

16“ഇരുമ്പായുധംകൊണ്ട് ഒരാളെ കൊല്ലുന്ന
വൻ വധിക്കപ്പെടണം. 17കല്ലുകൊണ്ടാണ് ഒരു
വൻ മറ്റൊരുവനെ കൊല്ലുന്നതെങ്കിൽ അവനും
വധിക്കപ്പെടണം. (പക്ഷേ മനുഷ്യരെ കൊല്ലാൻ
സാധാരണയായി ഉപയോഗിക്കുന്ന കല്ലിന്റെ
വലുപ്പമുള്ള കല്ലായിരിക്കണം അത്.) 18ഒരുവൻ
മറ്റൊരുവനെ ഒരു തടിക്കഷണമുപയോഗി
ച്ചാണ് വധിക്കുന്നതെങ്കിൽ കൊലയാളി വധി
ക്കപ്പെടണം. (മനുഷ്യരെ കൊല്ലാൻ സാധാരണ
യായി ഉപയോഗിക്കാറുള്ള ആയുധമായിരി
ക്കണം ആ തടിക്കഷണം.) 19മരിച്ചവന്റെ ഒരു
കുടുംബാംഗത്തിന് കൊലയാളിയെ ഓടിച്ചിട്ടു
പിടിച്ചു വധിക്കാം.

20-21“ഒരാൾ വേറൊരാളെ കൈകൊണ്ടടിച്ചു
കൊന്നുവെന്നു വരാം. അല്ലെങ്കിൽ തള്ളിയിട്ടു

കൊന്നുവെന്നു വരാം. അഥവാ എന്തെങ്കിലും
കൊണ്ടെറിഞ്ഞു കൊന്നുവെന്നു വരാം. ശത്രുത
മൂലമാണ് അയാളിതു ചെയ്തതെങ്കിൽ അയാൾ
ഒരു കൊലയാളിയാണ്. അയാൾ വധിക്കപ്പെ
ടണം. വധിക്കപ്പെട്ടവന്റെ ഏതെങ്കിലും ഒരു
കുടുംബക്കാരന് കൊലയാളിയെ ഓടിച്ചിട്ടു
കൊല്ലാം.

22“പക്ഷേ ഒരാൾ യാദൃച്ഛികമായിട്ടായിരി
ക്കാം മറ്റൊരുവനെ കൊല്ലുന്നത്. വധിക്കപ്പെട്ട
വനോട് അയാൾക്ക് യാതൊരു ശത്രുതയുമില്ല-
തികച്ചും യാദൃച്ഛികം. അഥവാ അയാൾ
എന്തെങ്കിലും എറിഞ്ഞപ്പോൾ മറ്റൊരുവന്റെ
മേൽ യാദൃച്ഛികമായി കൊണ്ട് അയാൾ മരി
ക്കാനിടയുണ്ട്- ആരെയെങ്കിലും കൊല്ലണമെന്ന്
എറിഞ്ഞവൻ വിചാരിച്ചിട്ടു കൂടിയുണ്ടാവില്ല.
23ഒരാൾ വെറുതെ ഒരു കല്ലെറിയുമ്പോൾ
അയാൾ കാണാത്ത വേറൊരാളുടെമേൽ അതു
വീണ് അയാൾ മരിച്ചെന്നുവരാം. അയാൾ
ആരെയെങ്കിലും കൊല്ലണമെന്ന് കരുതിയിട്ടു
ണ്ടാവില്ല. മരണമടഞ്ഞവനോട് അയാൾക്ക്
ശത്രുതയുമില്ല. തികച്ചും യാദൃച്ഛികമായി
രുന്നു. 24അങ്ങനെ ഉണ്ടായാൽ എന്താണു ചെയ്യേ
ണ്ടതെന്നു സമൂഹം നിശ്ചയിക്കണം. മരിച്ച
വന്റെ കുടുംബാംഗങ്ങളിലൊരുവന് കൊലയാ
ളിയെ കൊല്ലാമോ എന്ന് സമൂഹക്കോടതി
നിശ്ചയിക്കണം. 25കൊലയാളിയെ സംരക്ഷി
ക്കാനാണവരുടെ തീരുമാനമെങ്കിൽ അവരവനെ
സുരക്ഷയുടെ നഗരത്തിലേക്കു കൊണ്ടു
പോകണം. ഔദ്യോഗിക മഹാപുരോഹിതൻ
മരിക്കുംവരെ കൊലയാളി ആ നഗരത്തിൽ
കഴിയണം.

26-27“അയാൾ തന്റെ സുരക്ഷാനഗരത്തിന്റെ
അതിർത്തിക്കപ്പുറത്തേക്ക് ഒരിക്കലും പോകരുത്.
അയാൾ ആ അതിരുകൾ വിട്ടുപോവുകയും
കൊല്ലപ്പെട്ടവന്റെ കുടുംബത്തിൽനിന്നുള്ള
ഒരാൾ അവനെ പിടിച്ച് വധിക്കുകയും ചെ
യ്താൽ വധിച്ചവൻ കുറ്റവാളിയായിരിക്കയില്ല.
28യാദൃച്ഛികമായി ഒരാളെ കൊന്നവൻ
തന്റെ സുരക്ഷാനഗരത്തിൽ മുഖ്യ പുരോഹി
തൻ മരിക്കുംവരെ കഴിയണം. മഹാപുരോഹി
തന്റെ മരണശേഷം അയാൾക്കു സ്വദേശത്തേ
ക്കു മടങ്ങാം. 29നിങ്ങളുടെ ജനതയുടെ എല്ലാ
പട്ടണങ്ങളിലും ഈ ചട്ടങ്ങൾ നിത്യനിയമമാ
യിരിക്കും.

30“സാക്ഷികളുണ്ടെങ്കിൽ മാത്രമേ ഒരു കൊല
യാളിയെ വധിക്കാവൂ. ഒരു സാക്ഷിയുടെ മാത്രം
മൊഴിയുടെ അടിസ്ഥാനത്തിൽ ആരെയും വധി
ക്കരുത്.

31“ഒരുവൻ ഒരു കൊലയാളിയാണെങ്കിൽ
അയാളെ വധിക്കണം. പണം വാങ്ങി അയാ
ളുടെ ശിക്ഷ മാറ്റരുത്. കൊലയാളി വധിക്കപ്പെ
ടുക തന്നെ വേണം.

32“ഒരാളെ വധിച്ചശേഷം ഒരുവൻ സുരക്ഷിത
നഗരങ്ങളിലൊന്നിൽ അഭയം പ്രാപിച്ചാൽ
അയാളെ സമൂഹത്തിലേക്കു പറഞ്ഞുവിടുന്ന
തിനു പണം വാങ്ങരുത്. മഹാപുരോഹിതൻ
മരിക്കുംവരെ അയാൾ അവിടെ തങ്ങിക്കൊ
ള്ളട്ടെ.

33“നിഷ്ക്കളങ്കരക്തമൊഴുകി നിങ്ങളുടെ നാട്
മലിനമാക്കപ്പെടാതിരിക്കട്ടെ. ഒരാൾ മറ്റൊരാളെ
കൊന്നാലുള്ള പ്രതിഫലം അയാളെയും കൊ
ല്ലുക എന്നതു മാത്രമാണ്! ആ ദേശത്തെ ആ
കുറ്റത്തിൽനിന്നും മോചിപ്പിക്കുന്ന മറ്റൊന്നില്ല.
34യഹോവ ഞാനാകുന്നു! യിസ്രായേൽജനത
യോടൊപ്പം ഞാൻ നിങ്ങളുടെ രാജ്യത്തു വസി
ക്കും. ഞാനവിടെ വസിക്കുന്നതിനാൽ നിഷ്ക്ക
ളങ്കരുടെ രക്തം വീണ് അവിടം അശുദ്ധമാകാ
തിരിക്കാൻ ശ്രദ്ധിക്കുക.”

### ശെലോഫഹാദിന്റെ പുത്രിമാർക്കുള്ള സ്ഥലം

36 മനശ്ശെ യോസേഫിന്റെ പുത്രനായി
രുന്നു. മാഖീർ മനശ്ശെയുടെ പുത്രനും.
ഗിലെയാദ് മാഖീരിന്റെ പുത്രനായിരുന്നു.
ഗിലെയാദിന്റെ കുടുംബത്തിലെ നേതാക്ക
ന്മാർ മോശെയോടും യിസ്രായേൽഗോത്രത്തല
വന്മാരോടും സംസാരിക്കാനായി പോയി.
2അവർ പറഞ്ഞു, “പ്രഭോ, ഞങ്ങളുടെ ഭൂമി
നറുക്കിട്ടു വീതിക്കാൻ യഹോവ കല്പിച്ചു.
ശെലോഫഹാദിന്റെ സ്ഥലം അവന്റെ പുത്രി
മാർക്കു നൽകണമെന്നും യഹോവ കല്പിച്ചു.
ശെലോഫഹാദ് ഞങ്ങളുടെ സഹോദരനായി
രുന്നു. 3ശെലോഫഹാദിന്റെ പുത്രിമാരെ മറ്റു
ഗോത്രങ്ങളിലൊന്നിലെ ആരെങ്കിലും വിവാഹം
കഴിച്ചു എന്നു വരാം. ആ ഭൂമി അപ്പോൾ ഞങ്ങ
ൾക്കു നഷ്ടപ്പെടുമോ? മറ്റു ഗോത്രക്കാർക്കു ആ
ഭൂമി കിട്ടുമോ? നറുക്കിട്ടു ഞങ്ങൾക്കു
കിട്ടിയ ഭൂമി ഞങ്ങൾക്കു നഷ്ടപ്പെടുമോ? 4ജന
ങ്ങൾ തങ്ങളുടെ ഭൂമി വിൽക്കാം. പക്ഷേ ജൂബി
ലിവർഷത്തിൽ എല്ലാ ഭൂമിയും അതിന്റെ യഥാ
ർത്ഥ ഉടമഗോത്രത്തിന് തിരിച്ചു കിട്ടുമല്ലോ.
അപ്പോൾ ശെലോഫഹാദിന്റെ പുത്രിമാരുടെ
ഭൂമി ആർക്കാണു ലഭിക്കുക? ഞങ്ങളുടെ കുടുംബ
ത്തിന് ആ ഭൂമി എന്നന്നേക്കുമായി നഷ്ടപ്പെ
ടുമോ?”

5മോശെ യിസ്രായേൽജനതയ്ക്ക് ഈ കല്പന
നൽകി. അത് യഹോവയിൽനിന്നുള്ള കല്പന
യായിരുന്നു. “യോസേഫിന്റെ ഗോത്രക്കാരുടെ
വാദം ശരിയാണ്. 6ശെലോഫഹാദിന്റെ പുത്രി
മാർക്കുള്ള യഹോവയുടെ കല്പന ഇതാണ്.
നിങ്ങൾക്ക് വിവാഹം കഴിക്കണമെന്നുണ്ടെങ്കിൽ
അതു നിങ്ങളുടെ ഗോത്രത്തിൽനിന്നു തന്നെ
യായിരിക്കണം. 7അങ്ങനെയായാൽ യിസ്രായേ
ലുകാർക്കിടയിൽ ഗോത്രങ്ങളിൽനിന്നും ഗോത്ര
ങ്ങളിലേക്ക് ഭൂമി കൈമാറ്റപ്പെടുകയില്ല. തന്റെ
തന്നെ പൂർവ്വികരുടെ സ്ഥലം ഓരോ യിസ്രായേ
ലുകാരനും സൂക്ഷിക്കണം. 8പിതാവിന്റെ
സ്ഥലം കിട്ടിയ സ്ത്രീ തന്റെ ഗോത്രത്തിൽ
തന്നെയുള്ള ഒരുവനെ വിവാഹം കഴിക്കണം.
അങ്ങനെ ഓരോരുത്തരും തങ്ങൾക്കു പൂർവ്വി
കരിൽനിന്നു കിട്ടിയ ഭൂമി സൂക്ഷിക്കണം.
9അങ്ങനെ യിസ്രായേലുകാർക്കിടയിൽ ഭൂമി
ഗോത്രക്കാർക്കിടയിൽ കൈമാറ്റപ്പെടാതിരിക്കും.
ഓരോ യിസ്രായേലുകാരനും തന്റെ പൂർവ്വിക
രുടെ ഭൂമി സൂക്ഷിക്കണം.”

10യഹോവ മോശെയ്ക്കു നൽകിയ കല്പന
ശെലോഫഹാദിന്റെ പുത്രിമാർ അനുസരിച്ചു.
11ശെലോഫഹാദിന്റെ പുത്രിമാരായ മഹ്ലാ,
തിർസാ, ഹൊഗ്ളാ, മിൽക്കാ, നോവാ എന്നി
വർ തങ്ങളുടെ ഗോത്രത്തിലെ തങ്ങളുടെ പിതാ
വിന്റെ സഹോദരപുത്രന്മാരെ വിവാഹം
കഴിച്ചു. 12മനശ്ശെയുടെ ഗോത്രക്കാരായിരുന്നു
അവരുടെ ഭർത്താക്കന്മാർ. അതിനാൽ ഭൂമി അവ
രുടെ പിതാവിന്റെ കുടുംബത്തിന്റേതും
ഗോത്രത്തിന്റേതുമായി തുടർന്നു.

13അങ്ങനെ, യഹോവ യെരീഹോയുടെ മറു
കരയിൽ യോർദ്ദാൻനദീതീരത്ത് മോവാബിലെ
യോർദ്ദാൻതാഴ്വരയിൽവച്ച് മോശെയ്ക്കു
നൽകിയ നിയമങ്ങൾ ഇവയൊക്കെയാണ്.

# ആവർത്തനം

### യിസ്രായേൽജനതയോട് മോശെ സംസാരിക്കുന്നു

1 യിസ്രായേൽജനതയ്ക്ക് മോശെ നൽകിയ
സന്ദേശം ഇതാണ്. യോർദ്ദാൻനദിയുടെ
കിഴക്ക്, യോർദ്ദാൻതാഴ്വരയിലെ മരുഭൂമിയിൽ
വച്ചാണ് അവൻ അവരോടിതു പറഞ്ഞത്.
സൂഫിന്റെ എതിർവശത്ത് പാരാൻമരുഭൂമി
യ്ക്കും തോഫെൽ, ലാബാൻ, ഹസേരോത്ത്,
ദീസാഹാബ് എന്നീ നഗരങ്ങൾക്കും ഇടയ്ക്കാ
യിരുന്നു അത്.
2ഹോരേബുപർവ്വതത്തിൽനിന്ന് സേയീർ
മലകളിലൂടെ കാദേശുബർന്നേയയിലേക്കുള്ള
യാത്രയ്ക്ക് പതിനൊന്നു ദിവസമേ എടുക്കൂ.
3പക്ഷേ യിസ്രായേൽജനത ഈജിപ്തിൽ
നിന്നു പുറപ്പെട്ട് ഈ സ്ഥലത്തെത്തുംവരെ
നാല്പതു വർഷമുണ്ടായിരുന്നു. നാല്പതാം വർഷ
ത്തിന്റെ പതിനൊന്നാം മാസം ഒന്നാം ദിവസം
മോശെ ജനങ്ങളോടു സംസാരിച്ചു. യഹോവ
കല്പിച്ചതെല്ലാം മോശെ അവരോടു പറഞ്ഞു.
4സീഹോനെയും ഓഗിനെയും യഹോവ പരാ
ജയപ്പെടുത്തിയതിന്റെ ശേഷമായിരുന്നു അത്.
അമോര്യരുടെ രാജാവായിരുന്നു സീഹോൻ.
ഹെശ്ബോനിലായിരുന്നു സീഹോൻ വസിച്ചി
രുന്നത്. ബാശാനിലെ രാജാവായിരുന്നു ഓഗ്.
എദ്രെയിലെ അസ്താരോത്തിലായിരുന്നു ഓഗ്
താമസിച്ചിരുന്നത്. 5യിസ്രായേൽജനത മോവാ
ബിൽ യോർദ്ദാൻനദിയുടെ കിഴക്കുവശത്ത്
താമസിക്കുകയായിരുന്നു. അപ്പോൾ യഹോവ
കല്പിച്ച കാര്യങ്ങൾ മോശെ വിശദീകരിക്കു
വാനും തുടങ്ങി. മോശെ പറഞ്ഞു:
6“ഹോരേബുപർവ്വതത്തിൽ നമ്മുടെ ദൈവ
മായ യഹോവ ഞങ്ങളോടു സംസാരിച്ചു.
അവൻ പറഞ്ഞു, ‘ഈ പർവ്വതത്തിൽ നിങ്ങൾ
വളരെക്കാലം താമസിച്ചു. 7അമോര്യർ വസി
ക്കുന്ന മലമ്പ്രദേശത്തേക്കു പോകുക. അതിനു
ചുറ്റുമുള്ള എല്ലാ സ്ഥലങ്ങളിലേക്കും പോകുക.
യോർദ്ദാൻതാഴ്വര, മലമ്പ്രദേശം, പടിഞ്ഞാറൻ
ചരിവുകൾ, നെഗെബ്, സമുദ്രതീരങ്ങൾ എന്നി
വിടങ്ങളിലേക്കെല്ലാം പോവുക. കനാൻദേശ
ത്തുകൂടിയും ലെബാനോനിലൂടെയും പോവു
ക. മഹാനദിയായ യൂഫ്രട്ടീസ്വരെ പോകണം.
8നോക്കൂ, ആ ഭൂമി ഞാൻ നിങ്ങൾക്കു തരുന്നു.
പോയി അതെടുക്കുക. ആ സ്ഥലം ഞാൻ നിങ്ങ
ളുടെ പൂർവ്വികരായ അബ്രാഹാം, യിസ്ഹാക്ക്,
യാക്കോബ് എന്നിവർക്കു വാഗ്ദാനം ചെയ്ത
താണ്. ആ ദേശം അവർക്കും അവരുടെ പിൻഗാ
മികൾക്കും കൊടുക്കാമെന്ന് ഞാൻ വാഗ്ദാനം
ചെയ്തതാണ്.’”

### മോശെ നേതാക്കളെ തെരഞ്ഞെടുക്കുന്നു

9മോശെ പറഞ്ഞു, “ആ സമയത്തു ഞാൻ
നിങ്ങളോടു പറഞ്ഞു, എനിക്കു നിങ്ങളെ
സ്വയം പരിപാലിക്കാൻ കഴിയില്ല. 10നിങ്ങ
ളാകട്ടെ എണ്ണത്തിൽ പെരുകുകയും ചെയ്തി
രിക്കുന്നു! നിങ്ങളുടെ ദൈവമായ യഹോവ
ആകാശത്തിലെ നക്ഷത്രങ്ങൾ പോലെ നിങ്ങ
ളുടെ എണ്ണം വർദ്ധിപ്പിച്ചിരിക്കുന്നു. 11നിങ്ങ
ളുടെ പൂർവ്വികരുടെ ദൈവമായ യഹോവ
നിങ്ങളെ ഇപ്പോഴുള്ളതിന്റെ ആയിരം മടങ്ങാ
ക്കിയെന്നു വരാം! അവൻ വാഗ്ദാനം ചെയ്തതു
പോലെ നിങ്ങളെ അനുഗ്രഹിക്കും! 12പക്ഷേ,
എനിക്കു സ്വയം നിങ്ങളെ പരിപാലിക്കാനോ
നിങ്ങളുടെ തർക്കങ്ങളെല്ലാം പരിഹരിക്കാനോ
കഴിയില്ല. 13അതിനാൽ ഞാൻ നിങ്ങളോടു പറ
ഞ്ഞു: ‘ഓരോ ഗോത്രത്തിൽനിന്നും ഓരോ പുരു
ഷന്മാരെ വീതം തെരഞ്ഞെടുക്കുക. ഞാനവരെ
നിങ്ങൾക്കുമേൽ നേതാക്കളായി വാഴിക്കാം.
അനുഭവവും പരിചയവും ഉള്ള വിവേകമതി
കളെ വേണം തെരഞ്ഞെടുക്കാൻ.’
14“നിങ്ങൾ പറഞ്ഞു, ‘അതു കൊള്ളാവുന്ന
കാര്യമാണ്.’
15“അതിനാൽ നിങ്ങൾ നിങ്ങളുടെ ഗോത്രങ്ങ
ളിൽനിന്നും തെരഞ്ഞെടുത്ത വിവേകശാലി
കളും പരിചയമുള്ളവരുമായവരെ ഞാൻ നിങ്ങ
ളുടെ നേതാക്കളാക്കി. അങ്ങനെ, ഞാൻ നിങ്ങ
ൾക്കു സഹസ്രാധിപന്മാരെയും ശതാധിപന്മാ
രെയും അർദ്ധശതാധിപന്മാരെയും ദശാധിപ
ന്മാരെയും നൽകി. നിങ്ങളുടെ ഓരോ ഗോത്ര
ത്തിനും ഉദ്യോഗസ്ഥ പ്രമാണിമാരെയും ഞാൻ
നൽകി.
16“ആ സമയം ഞാൻ ആ ന്യായാധിപന്മാ
രോടു പറഞ്ഞു, ‘നിങ്ങളുടെയാളുകൾക്കിടയി
ലുള്ള തർക്കങ്ങൾ ശ്രദ്ധിക്കുക. ഓരോ പ്രശ്ന
ത്തിലും വിധി പറയുമ്പോൾ നിങ്ങൾ നീതി
പുലർത്തുക. രണ്ട് യിസ്രായേലുകാർ തമ്മിലാ
ണോ ഒരു യിസ്രായേലുകാരനും ഒരു വിദേ
ശിയും തമ്മിലാണോ തർക്കം എന്നതല്ല പ്രശ്നം.
ഓരോന്നും നിങ്ങൾ ന്യായമായി വിധിക്കണം.
17വിധി നടത്തുമ്പോൾ ഒരാൾ മറ്റൊരാളെക്കാൾ
പ്രധാനിയാണോ എന്നൊന്നും നിങ്ങൾ ചിന്തി
ക്കരുത്. എല്ലാവരേയും ഒരുപോലെ വേണം കരു
താൻ. നിങ്ങളുടെ തീരുമാനം ദൈവത്തിൽ
നിന്നുള്ളതാകയാൽ നിങ്ങൾ ആരെയും ഭയപ്പെ
ടരുത്. പക്ഷേ നിങ്ങൾക്ക് ഏതെങ്കിലും തർക്ക
ത്തിൽ വിധി പറയാൻ പ്രയാസം തോന്നുന്നു
വെങ്കിൽ അത് എനിക്കു വിടുക. ഞാൻ വിധി
പറയാം. 18അതേ സമയം നിങ്ങൾ ചെയ്യേണ്ട
മറ്റെല്ലാ കാര്യങ്ങളും ഞാൻ പറഞ്ഞു.

### ചാരന്മാർ കനാനിലേക്ക്

19“അനന്തരം നമ്മൾ നമ്മുടെ ദൈവമായ
യഹോവയെ അനുസരിച്ചു. ഹോരേബ്പർവ്വത
ത്തിൽനിന്ന് നമ്മൾ അമോര്യരുടെ മലമ്പ്രദേശ
ത്തേക്കു പോയി. നിങ്ങൾ കണ്ട വലിയതും
ഭീകരവുമായ മരുഭൂമിയിലൂടെയാണ് നമ്മൾ
സഞ്ചരിച്ചത്. നമ്മൾ കാദേശ് ബർന്നേയയിൽ
എത്തി. 20അപ്പോൾ ഞാൻ നിങ്ങളോടു പറ
ഞ്ഞു, ‘നിങ്ങളിപ്പോൾ അമോര്യരുടെ മലമ്പ്രദേ
ശത്തേക്ക് എത്തിയിരിക്കുന്നു. നമ്മുടെ ദൈവ
മായ യഹോവ ഈ രാജ്യം നമുക്കു നൽകും.

21ഇതാ നോക്കൂ! മലയിലേക്കു കയറി ആ ദേശം
നിങ്ങളുടേതാക്കുക! നിങ്ങളുടെ പൂർവ്വികന്മാ
രുടെ ദൈവമായ യഹോവയുടെ ആജ്ഞയാ
ണിത്. അതിനാൽ ഭയപ്പെടേണ്ട. ഒന്നിനെ
പ്പറ്റിയും വ്യാകുലപ്പെടേണ്ടതില്ല.’
22“പക്ഷേ നിങ്ങളെല്ലാം എന്റെയടുത്തു
വന്നു പറഞ്ഞു, ‘നമുക്കാദ്യം ചിലരെ വിട്ട്
ആ സ്ഥലം പരിശോധിക്കാം. അവിടത്തെ ശക്ത
വും ദുർബ്ബലവുമായ ഭാഗങ്ങളേതൊക്കെയെന്ന്
അവർ നോക്കി വരട്ടെ. എന്നിട്ടവർ വന്ന് നമ്മൾ
ഏതു മാർഗ്ഗത്തിലാണ് പോകേണ്ടതെന്നു പറ
യട്ടെ. നമ്മൾ പോകേണ്ട നഗരങ്ങളെപ്പറ്റിയും
അവർ പറയും.’
23“അതൊരു നല്ല ആശയമാണെന്ന് എനിക്കു
തോന്നി. അതിനാൽ ഞാൻ നിങ്ങളുടെ ഗോത്ര
ത്തിൽനിന്നും ഒരാളെ വീതം, അതായത് നിങ്ങ
ൾക്കിടയിൽനിന്നും പന്ത്രണ്ടുപേരെ തെരഞ്ഞെ
ടുത്തു. 24അനന്തരം അവർ മലമുകളിലേക്ക്
സ്ഥലപരിശോധനയ്ക്കു പോയി. എസ്കോൽ
താഴ്‌വരയിലെത്തി അവർ അവിടം പരിശോ
ധിച്ചു. 25അവിടെ നിന്നും ശേഖരിച്ച കുറെ
പഴങ്ങൾ അവർ തിരികെ വന്നപ്പോൾ കൊണ്ടു
വന്നു. ആ സ്ഥലത്തെപ്പറ്റി അവർ നമ്മോടു
പറഞ്ഞു. അവർ പറഞ്ഞു, ‘നമ്മുടെ ദൈവമായ
യഹോവ ഒരു നല്ല സ്ഥലമാണ് നമുക്കു നൽകു
ന്നത്!’ 26“പക്ഷേ അങ്ങോട്ടു പോകാൻ നിങ്ങൾ
വിസമ്മതിച്ചു. നിങ്ങളുടെ ദൈവമായ
യഹോവയെ അനുസരിക്കാൻ നിങ്ങൾ കൂട്ടാ
ക്കിയില്ല. 27അവനവന്റെ കൂടാരങ്ങളിലെത്തി
നിങ്ങൾ പിറുപിറുക്കാൻ തുടങ്ങി. നിങ്ങൾ പറ
ഞ്ഞു, ‘യഹോവ നമ്മളെ വെറുക്കുന്നു! അമോ
ര്യർ നമ്മളെ നശിപ്പിക്കാൻവേണ്ടി മാത്രമാണ്
അവൻ നമ്മെ ഈജിപ്തിൽനിന്നും കൊണ്ടു
വന്നത്. 28നമ്മൾ ഇനി എവിടെ പോകും?
നമ്മുടെ സഹോദരന്മാരുടെ വിവരണം നമ്മെ
ഭയപ്പെടുത്തുന്നു. അവർ പറഞ്ഞു: അവിടുത്തു
കാർ നമ്മേക്കാൾ വലിയവരും ഉയരം കൂടിയ
വരുമാണ്! നഗരങ്ങൾ വലുതും നഗരഭിത്തികൾ
ആകാശംമുട്ടെ പൊക്കമുള്ളതുമാണ്! രാക്ഷസ
ന്മാരെ ഞങ്ങളവിടെ കാണുകയും ചെയ്തു!’
29“അതിനാൽ ഞാൻ നിങ്ങളോടു പറഞ്ഞു,
‘നിങ്ങൾ പരിഭ്രമിക്കരുത്! അവരെ ഭയപ്പെടുക
യും അരുത്! 30നിങ്ങളുടെ ദൈവമായ യഹോവ
നിങ്ങൾക്കുമുമ്പേ പോവുകയും നിങ്ങൾക്കു
വേണ്ടി യുദ്ധം ചെയ്യുകയും ചെയ്യും. ഈജി
പ്തിൽ ചെയ്തതുപോലെ തന്നെ അവനിതു
ചെയ്യും. 31അവിടെയും മരുഭൂമിയിലും അവൻ
നിങ്ങൾക്കു മുമ്പേ പോകുന്നത് നിങ്ങൾ കണ്ടു.
നിങ്ങളുടെ ദൈവമാകുന്ന യഹോവ, ഒരാൾ
തന്റെ മകനെ എന്നപോലെ നിങ്ങളെ എടു
ത്തു കൊണ്ടുപോന്നു. ഈ സ്ഥലത്തേക്കുള്ള
വഴിയിലെമ്പാടും യഹോവ നിങ്ങളെ പരിര
ക്ഷിച്ചു കൊണ്ടുവന്നു.’
32“പക്ഷേ എന്നിട്ടും നിങ്ങൾ ദൈവമായ
യഹോവയിൽ വിശ്വസിക്കുന്നില്ല! 33നിങ്ങൾക്കു
മുമ്പേ ചെന്ന് അവൻ നിങ്ങൾക്കു പാളയമടി
ക്കാനുള്ള സ്ഥലം കണ്ടുപിടിച്ചു. രാത്രിയിൽ
അഗ്നിസ്തംഭത്തിലും പകൽ മേഘത്തിലും
നിങ്ങൾക്കുമുമ്പേ നടന്ന് അവൻ നിങ്ങളെ വഴി
കാട്ടി.

### കനാനിൽ പ്രവേശിക്കാൻ അനുവാദമില്ല

34“നിങ്ങൾ പറഞ്ഞതു കേട്ട് യഹോവയ്ക്കു
കോപമുണ്ടായി. അവൻ ഒരു ശക്തമായ പ്രതി
ജ്ഞയെടുത്തു. അവൻ പറഞ്ഞു, 35‘ഇപ്പോൾ
ജീവിക്കുന്ന ദുഷ്ടന്മാരായ നിങ്ങൾക്ക് നിങ്ങ
ളുടെ പൂർവ്വികർക്കു ഞാൻ വാഗ്ദാനം ചെയ്ത
നന്മനിറഞ്ഞ ദേശത്തേക്കു പ്രവേശിക്കാനാ
വില്ല. 36യെഫുന്നെയുടെ പുത്രനായ കാലേബു
മാത്രമേ ആ സ്ഥലം കാണുകയുള്ളൂ. അവൻ
നടന്ന ഭൂമി ഞാൻ കാലേബിനു നൽകും. ആ
സ്ഥലം ഞാൻ കാലേബിന്റെ പിൻഗാമിക
ൾക്കു നൽകും. കാരണമെന്തെന്നാൽ കാലേബ്
എന്റെ കല്പനകളെല്ലാം അനുസരിച്ചു.’
37“നിങ്ങൾ മൂലം യഹോവ എന്നോടും
കോപിച്ചു. അവൻ എന്നോടു പറഞ്ഞു,
‘മോശെ, നിനക്കും ആ രാജ്യത്തേക്കു പ്രവേശന
മില്ല. 38എന്നാൽ നൂന്റെ പുത്രനും നിന്റെ
സഹായിയുമായ യോശുവ അവിടെ പ്രവേ
ശിക്കും. യിസ്രായേൽജനതയെ ആ സ്ഥലം
സ്വന്തമാക്കാൻ നയിക്കുന്നത് യോശുവ ആക
യാൽ അവനെ പ്രോത്സാഹിപ്പിക്കുക.’
39“യഹോവ നമ്മോടു പറഞ്ഞു, ‘നിങ്ങളുടെ
കൊച്ചുകുട്ടികളെ ശത്രുക്കൾ പിടിച്ചുകൊണ്ടു
പോകുമെന്ന് നിങ്ങൾ പറഞ്ഞു. പക്ഷേ ആ
കുട്ടികൾ ആ സ്ഥലത്തേക്കു പ്രവേശിക്കും.
ശരിയും തെറ്റും തിരിച്ചറിയാൻ പ്രായമാകാത്ത
തിനാൽ നിങ്ങളുടെ തെറ്റിന് ആ കുഞ്ഞുങ്ങളെ
ഞാൻ കുറ്റപ്പെടുത്തുകയില്ല. അതിനാൽ അവ
ർക്കു ഞാൻ ആ സ്ഥലം നൽകും. നിങ്ങളുടെ
കുട്ടികൾ ആ സ്ഥലം സ്വന്തമാക്കും. 40പക്ഷേ
നിങ്ങൾ, തിരിഞ്ഞ് ചെങ്കടലിലേക്കുള്ള വഴിയേ
മരുഭൂമിയിലേക്കു നടക്കുക.’
41“അപ്പോൾ നിങ്ങൾ പറഞ്ഞു, ‘മോശെ,
യഹോവയ്ക്കെതിരെ ഞങ്ങൾ പാപം ചെയ്തി
രിക്കുന്നു. പക്ഷേ ഇനി നമുക്കു പോയി ദൈവ
മായ യഹോവ മുമ്പു കല്പിച്ചതുപോലെ യുദ്ധം
ചെയ്യാം. ’അനന്തരം നിങ്ങളോരോരുത്തരും അവ
രവരുടെ ആയുധങ്ങളെടുത്തു. മലമ്പ്രദേശത്തെ
തോല്പിക്കുക എളുപ്പമാണെന്ന് നിങ്ങൾ കുരുതി.
42“എന്നാൽ യഹോവ എന്നോടു പറഞ്ഞു,
അങ്ങോട്ടു കയറുകയോ യുദ്ധം ചെയ്യുകയോ
അരുതെന്ന് അവരോടു പറയുക. എന്തുകൊ
ണ്ടെന്നാൽ, ഞാൻ അവരോടൊപ്പമില്ലാത്ത
തിനാൽ ശത്രുക്കൾ അവരെ തോല്പിക്കും.’
43“ഞാൻ നിങ്ങളോടു സംസാരിച്ചെങ്കിലും
നിങ്ങൾ അതത്ര കാര്യമാക്കിയില്ല. യഹോവ
യുടെ കല്പന നിങ്ങൾ അനുസരിച്ചില്ല. സ്വന്തം
ശക്തി ഉപയോഗിച്ചു വിജയിക്കാമെന്നു
നിങ്ങൾ കരുതി. അതിനാൽ നിങ്ങൾ മലയി
ലേക്കു കയറി. 44പക്ഷേ അവിടെ വസിച്ചിരുന്ന
അമോര്യർ നിങ്ങളോടു യുദ്ധം ചെയ്യാൻ വന്നു.
തേനീച്ചക്കൂട്ടം പോലെ വന്ന് അവർ നിങ്ങളെ
ആക്രമിച്ചു. സേയീർ മുതൽ ഹൊർമ്മാവരെ
അവർ നിങ്ങളെ ഓടിച്ചു. 45അപ്പോൾ നിങ്ങൾ
തിരിച്ചു വന്ന് യഹോവയോട് രക്ഷയ്ക്കായി
നിലവിളിച്ചു. എന്നാൽ യഹോവ നിങ്ങളെ
ശ്രദ്ധിച്ചില്ല. 46അതിനാൽ നിങ്ങൾ വളരെ
ക്കാലം കാദേശിൽ തങ്ങി.

### യിസ്രായേലുകാർ മരുഭൂമിയിലൂടെ അലയുന്നു

2 “അനന്തരം യഹോവ എന്നോടു കല്പിച്ചത്
നമ്മൾ ചെയ്തു. നമ്മൾ ചെങ്കടലിലേ
ക്കുള്ള വഴിയിലെ മരുഭൂമിയിലേക്കു മടങ്ങി.
സേയീർമലകൾക്കു ചുറ്റും വളരെ നാൾ നടന്നു.
2അപ്പോൾ യഹോവ എന്നോടു പറഞ്ഞു, 3‘വള
രെക്കാലം നിങ്ങൾ ഈ മലകൾക്കു ചുറ്റിലും
അലഞ്ഞു. വടക്കോട്ടു തിരിയുക. 4ജനങ്ങളോട്

ഇങ്ങനെ പറയുക: നിങ്ങൾ സേയീരിലൂടെ
പോവുക. ഈ ഭൂമി നിങ്ങളുടെ ബന്ധുക്കളായ
ഏശാവിൻെറ പിൻഗാമികളുടേതാണ്. അവ
ർക്കു നിങ്ങളെ ഭയമായിരിക്കും. വളരെ ശ്രദ്ധി
ക്കുക. **5**അവരോട് ഏറ്റുമുട്ടരുത്. അവരുടെ
സ്ഥലത്ത് ഒരടിസ്ഥലം പോലും ഞാൻ നിങ്ങ
ൾക്കു തരില്ല. എന്തുകൊണ്ടെന്നാൽ സേയീർ
മലമ്പ്രദേശം ഞാൻ ഏശാവിനു സ്വന്തമായി
നൽകിയതാണ്. **6**ഏശാവിൻെറ ജനതയിൽ
നിന്നും നിങ്ങൾ വാങ്ങുന്ന ഭക്ഷണത്തിനും
വെള്ളത്തിനും നിങ്ങൾ വില കൊടുക്കണം.
**7**നിങ്ങൾ ചെയ്ത എല്ലാ കാര്യത്തിലും നിങ്ങ
ളുടെ ദൈവമായ യഹോവ നിങ്ങളെ അനുഗ്ര
ഹിച്ചിട്ടുണ്ടെന്ന കാര്യം നിങ്ങൾ ഓർമ്മിക്കുക.
നിങ്ങൾ മഹാമരുഭൂമിയിലൂടെ നടന്ന കാര്യം
അവനറിയാം. ഈ നാല്പതു വർഷവും നിങ്ങ
ളുടെ ദൈവമായ യഹോവ നിങ്ങളോടൊപ്പ
മുണ്ടായിരുന്നു. നിങ്ങൾക്കു വേണ്ടതെല്ലാം കിട്ടു
കയും ചെയ്തിരുന്നു.’
**8**“അതിനാൽ നമ്മൾ സേയീരിൽ വസിക്കുന്ന
നമ്മുടെ ബന്ധുക്കളായ ഏശാവിൻെറ പിന്മുറ
ക്കാരെ കടന്നുപോയി. യോർദ്ദാൻതാഴ്വരയിൽ
നിന്നും ഏലാത്ത്, എസ്യോൻ-ഗേബെർ എന്നീ
പട്ടണങ്ങളിലേക്കുള്ള വഴിയേ നമ്മൾ പോയി.
മോവാബിലെ മരുഭൂമിയിലേക്കുള്ള വഴിയി
ലേക്കു നമ്മൾ തിരിഞ്ഞു.

### യിസ്രായേൽജനത ആർ എന്ന ദേശത്ത്

**9**“യഹോവ എന്നോടു പറഞ്ഞു, ‘മോവാബു
കാരെ പീഡിപ്പിക്കരുത്. അവർക്കെതിരെ യുദ്ധം
തുടങ്ങരുത്. അവരുടെ സ്ഥലം ഒട്ടും ഞാൻ
നിങ്ങൾക്കു തരില്ല. ലോത്തിൻെറ പിൻഗാമിക
ളായ അവർക്കു ഞാൻ നൽകിയതാണ് ആർ
നഗരം.’”
**10**മുമ്പ്, ഏമ്യരായിരുന്നു ആർ ദേശത്തു താമ
സിച്ചിരുന്നത്. അതിശക്തരായ അനേകം പേർ
അവിടെ ഉണ്ടായിരുന്നു. അവർ വളരെ പൊക്ക
മുള്ളവരും അനാക്യരെപ്പോലെയുള്ളവരുമായി
രുന്നു. **11**രെഫായിയരുടെ ഭാഗമായിരുന്നു അനാ
ക്യർ. ഏമ്യരും രെഫായിയരായിരുന്നുവെന്ന്
ജനങ്ങൾ കരുതി. പക്ഷേ മോവാബുകാർ
അവരെ ഏമ്യർ എന്നു വിളിച്ചു. **12**ഹോര്യരും
മുമ്പ് സേയീരിൽ വസിച്ചിരുന്നുവെങ്കിലും
ഏശാവിൻെറ ജനത അവരുടെ ദേശം പിടിച്ചെ
ടുത്തു. യഹോവ നൽകിയ ഭൂമി യിസ്രായേ
ലുകാർ സ്വന്തമാക്കിയതു പോലെ തന്നെയാ
യിരുന്നു അത്.
**13**“യഹോവ എന്നോടു പറഞ്ഞു, ‘ഇനി സേ
രെദു താഴ്വരയുടെ മറുവശത്തേക്കു പോവുക,’
അതിനാൽ നമ്മൾ സേരെദുതാഴ്വര മുറിച്ചു
കടന്നു. **14**നമ്മൾ കാദേശ്ബർന്നേയ വിട്ട്
സേരെദുതാഴ്വര കടക്കും വരെ മുപ്പത്തെട്ട്
വർഷമായിരുന്നു. നമ്മുടെ പാളയത്തിൽ ആ
തലമുറയിലുണ്ടായിരുന്ന ഭടന്മാരെല്ലാം മരിച്ചു.
അതു സംഭവിക്കുമെന്ന് യഹോവ നിശ്ചയിച്ചി
രുന്നു. **15**അവരെല്ലാം നമ്മുടെ പാളയത്തിൽ
നിന്നും ചത്തൊടുങ്ങുംവരെ യഹോവ അവർ
ക്കെതിരായിരുന്നു.
**16**“പടയാളികളെല്ലാം മരിച്ചതിനു ശേഷം,
**17**യഹോവ എന്നോടു പറഞ്ഞു, **18**‘ഇന്നു
നിങ്ങൾ ആർ ദേശത്തിൻെറ അതിർത്തി കടന്ന്
മോവാബിലേക്കു പോവുക. **19**അമ്മോന്യരുടെ
അടുത്തേക്ക് നിങ്ങൾ പോകും. അവരെ ഉപദ്ര
വിക്കരുത്. അവരോട് യുദ്ധം ചെയ്യരുത്. കാരണം
അവരുടെ ദേശത്തിൽ അല്പം പോലും ഞാൻ
നിങ്ങൾക്കു തരില്ല. എന്തെന്നാൽ ലോത്തിൻെറ
പിൻഗാമികളായ അവർക്കു ഞാൻ നൽകിയ
താണ് ആ സ്ഥലം.’”
**20**രെഫിയാമിൻെറ നാട് എന്നും ആ രാജ്യം
അറിയപ്പെടുന്നു. മുമ്പ് രെഫിയാംകാരനായി
രുന്നു അവിടെ താമസിച്ചിരുന്നത്. അമ്മോന്യർ
അവരെ സംസുമ്മ്യർ എന്നു വിളിച്ചു. **21**സംസു
മ്മ്യർ അനേകം പേർ അവിടെയുണ്ടായിരുന്നു.
അവർ അതിശക്തരുമായിരുന്നു. അനാക്യരെ
പ്പോലെ ഉയരം കൂടിയവരായിരുന്നു അവർ.
പക്ഷേ സംസുമ്മ്യരെ നശിപ്പിക്കാൻ യഹോവ
അമ്മോന്യരെ സഹായിച്ചു. അമ്മോന്യർ ആ
സ്ഥലം കയ്യടക്കി ഇപ്പോൾ അവിടെ താമസി
ക്കുന്നു. **22**ഏശാവിൻെറ ജനതയോടും ദൈവം
അങ്ങനെ തന്നെ ചെയ്തു. മുമ്പ് ഹോര്യരായി
രുന്നു സേയീരിൽ വസിച്ചിരുന്നത്. ഏശാ
വിൻെറ പിൻഗാമികൾ ഇപ്പോഴും അവിടെ
താമസിക്കുന്നു. **23**കഫ്തോര്യരോടും ദൈവം
അങ്ങനെ തന്നെ ചെയ്തു. ഗസ്സയ്ക്കു ചുറ്റുമുള്ള
പട്ടണങ്ങളിൽ അവ്യരായിരുന്നു വസിച്ചിരു
ന്നത്. പക്ഷേ കഫ്തോരിൽനിന്നു വന്ന ചിലർ
അവ്യരെ നശിപ്പിച്ചു. കഫ്തോരിൽനിന്നു വന്ന
അവർ ആ ദേശം കയ്യടക്കി ഇപ്പോൾ അവിടെ
വസിക്കുന്നു.

### അമോര്യരോടു യുദ്ധം ചെയ്യുന്നു

**24**“യഹോവ എന്നോടു പറഞ്ഞു, ‘അർ
ന്നോൻതാഴ്വര മുറിച്ചു കടക്കാൻ ഒരുങ്ങുക.
ഹെശ്ബോൻെറ രാജാവും അമോര്യനുമായ
സീഹോനെ തോല്പിക്കാൻ ഞാൻ നിങ്ങളെ
സഹായിക്കാം. അവൻെറ രാജ്യം കയ്യടക്കാൻ
നിങ്ങളെ ഞാനനുവദിക്കാം. അതിനാൽ അവ
നോടു യുദ്ധം ചെയ്ത് അവൻെറ രാജ്യം കയ്യ
ടക്കുക. **25**ഇന്ന് എല്ലായിടവുമുള്ളവർ നിങ്ങളെ
ഭയപ്പെടുന്നതു പോലെ ഞാനാക്കിത്തീർക്കാം.
നിങ്ങളെപ്പറ്റിയുള്ള വാർത്തകൾ കേട്ട് അവർ
ഭയന്നു വിറയ്ക്കും.’
**26**“നമ്മൾ കെദേമോത്തു മരുഭൂമിയിലായിരു
ന്നപ്പോൾ ഹെശ്ബോനിലെ രാജാവായ
സീഹോൻെറയടുത്തേക്ക് ഞാൻ സന്ദേശവമാ
യി ആളെ അയച്ചു. സന്ദേശവാഹകർ സീഹോ
നു സമാധാനം വാഗ്ദാനം ചെയ്തു. അവർ
പറഞ്ഞു, **27**‘ഞങ്ങളെ നിങ്ങളുടെ രാജ്യത്തുകൂടി
കടന്നുപോകാൻ അനുവദിക്കുക. പാതയിലൂടെ
മാത്രം ഞങ്ങൾ പോകാം. വഴിയിൽനിന്നും
ഞങ്ങൾ ഇടത്തോട്ടോ വലത്തോട്ടോ ഇറങ്ങുക
യില്ല. **28**നിങ്ങളുടെ നാട്ടിൽനിന്നും തിന്നുന്ന
ഭക്ഷണത്തിനും കുടിക്കുന്ന വെള്ളത്തിനും
ഞങ്ങൾ വെള്ളിയിൽ വില തരാം. നിങ്ങളുടെ
രാജ്യത്തുകൂടി കടന്നുപോവുകയേ ഞങ്ങൾക്കു
വേണ്ടൂ. **29**യോർദ്ദാൻനദി കടന്ന്, ഞങ്ങളുടെ
ദൈവമായ യഹോവ ഞങ്ങൾക്കു തരുന്ന ഭൂമി
യിലേക്കു ഞങ്ങൾ പ്രവേശിക്കുംവരെ നിങ്ങ
ളുടെ രാജ്യത്തുകൂടി കടന്നുപോകുവാൻ ഞങ്ങ
ളെ അനുവദിക്കുക. മറ്റു ജനതകളായ സേയീ
രിൽ വസിക്കുന്ന ഏശാവിൻെറ ജനതയും
ആരിൽ വസിക്കുന്ന മോവാബ്യരും തങ്ങളുടെ
രാജ്യത്തു കൂടി ഞങ്ങളെ കടത്തി വിട്ടു.’
**30**“പക്ഷേ, ഹെശ്ബോനിലെ രാജാവായ
സീഹോൻ നമ്മളെ അവൻെറ രാജ്യത്തു കൂടി
കടത്തിവിട്ടില്ല. നിങ്ങളുടെ ദൈവമായ
യഹോവ അവനെ കഠിനഹൃദയനാക്കി. നിങ്ങ
ൾക്കു സീഹോൻരാജാവിനെ തോല്പിക്കാൻ കഴി

യുന്നതിനാണ് യഹോവ ഇതു ചെയ്തത്. സത്യ
ത്തിൽ അതു സംഭവിച്ചുവെന്ന് ഇന്നു നാമറി
യുന്നു!' 31"യഹോവ എന്നോടു പറഞ്ഞു, 'സീ
ഹോൻ രാജാവിനെയും അവന്റെ രാജ്യ
ത്തെയും ഞാൻ നിങ്ങൾക്കു തരുന്നു. അവന്റെ
ഭൂമി സ്വന്തമാക്കുക!'

32"സീഹോൻരാജാവും അവന്റെ ജനതയും
നമ്മോടു യുദ്ധം ചെയ്യാൻ യാഹാസിൽ വന്നു.
33പക്ഷേ നമ്മുടെ ദൈവമായ യഹോവ
അവനെ നമുക്കു തന്നു. സീഹോൻരാജാവിനെ
യും അവന്റെ പുത്രന്മാരെയും അവന്റെ മുഴു
വൻ ജനതയെയും നാം കീഴടക്കി. 34അപ്പോൾ
സീഹോൻ രാജാവിന്റേതായിരുന്ന എല്ലാ നഗ
രങ്ങളും നമ്മൾ പിടിച്ചടക്കി. എല്ലാ നഗരങ്ങ
ളിലുമുള്ള ജനങ്ങളെയാകമാനം-സ്ത്രീകളെയും
പുരുഷന്മാരെയും കുട്ടികളെയും- നാം നശി
പ്പിച്ചു. ഒരുവനെയും നമ്മൾ ജീവനോടെ
വിട്ടില്ല. 35ആ നഗരങ്ങളിലെ കന്നുകാലിക
ളെയും വിലപിടിച്ച വസ്തുക്കളെയും മാത്രം
നാം എടുത്തു. 36അർന്നോൻതാഴ്വരയുടെ അരി
കിലുള്ള അരോവേർ പട്ടണവും താഴ്വരയുടെ
മദ്ധ്യത്തിലുള്ള ഒരു പട്ടണവും നമ്മൾ കീഴടക്കി.
അർന്നോൻ താഴ്വരയ്ക്കും ഗിലെയാദിനും ഇട
യ്ക്കുള്ള എല്ലാ നഗരങ്ങളും കീഴടക്കാൻ
യഹോവ നമ്മെ അനുവദിച്ചു. ഒരു നഗരവും
നമുക്കു ശക്തമായി തോന്നിയില്ല. 37പക്ഷേ
നിങ്ങൾ അമ്മോന്യരുടെ ദേശത്തേക്കു പോയ
തേ ഇല്ല. യബ്ബോക്ക് നദീ തീരത്തേക്കോ മലമ്പ്ര
ദേശത്തേക്കോ നഗരങ്ങളിലേക്കോ നിങ്ങൾ
പോയില്ല. നമുക്കായി ദൈവമായ യഹോവ
അനുവദിക്കാത്ത ഒരു സ്ഥലത്തേക്കും നിങ്ങൾ
സമീപിച്ചില്ല.

## ബാശാൻജനതയുമായി യുദ്ധം ചെയ്യുന്നു

3 "നമ്മൾ തിരിഞ്ഞ് ബാശാനിലേക്കുള്ള വഴി
യിലൂടെ പോയി. എദ്രെയിൽവച്ച് ബാശാ
നിലെ ഓഗുരാജാവ് തന്റെ സൈന്യവുമായി
യുദ്ധത്തിനു വന്നു. 2യഹോവ എന്നോടു പറ
ഞ്ഞു,' ഓഗിനെ ഭയപ്പെടേണ്ട. അവനെ നിങ്ങ
ൾക്കു തരാൻ ഞാൻ തീരുമാനിച്ചു കഴിഞ്ഞു.
അവന്റെ മുഴുവൻ ജനതയെയും അവന്റെ
ദേശവും ഞാൻ നിങ്ങൾക്കു നൽകും. ഹെശ്ബോ
നിലെ അമോര്യരാജാവായ സീഹോനെ
തോല്പിച്ചതു പോലെ നിങ്ങൾ അവനെ
തോല്പിക്കും.'

3"അങ്ങനെ നമ്മുടെ ദൈവമായ യഹോവ
ബാശാനിലെ രാജാവായ ഓഗിനെ തോല്പി
ക്കാൻ നമ്മെ അനുവദിച്ചു. നമ്മൾ അവനെയും
അവന്റെ ജനതയെയും നശിപ്പിച്ചു. അവരി
ലാരും അവശേഷിച്ചില്ല. 4ഓഗിന് അപ്പോഴുണ്ടാ
യിരുന്ന എല്ലാ നഗരങ്ങളും നമ്മൾ സ്വന്തമാക്കി.
ഓഗിന്റെ ജനതയിൽനിന്ന് നാം എല്ലാ നഗര
ങ്ങളും പിടിച്ചുവാങ്ങി -ബാശാനിൽ ഓഗിന്റെ
രാജ്യമായ അർഗ്ഗോബുപ്രദേശത്തുള്ള അറു
പതു നഗരങ്ങൾ നമ്മൾ കൈവശപ്പെടുത്തി.
5ഈ നഗരങ്ങളെല്ലാം വളരെ ശക്തങ്ങളായി
രുന്നു. ഉയർന്ന ഭിത്തികളും വാതിലുകളും അവ
യിൽ ബലമുള്ള കമ്പികളും അവർക്കുണ്ടായി
രുന്നു. ഭിത്തികളില്ലാത്ത പട്ടണങ്ങളും അവിടെ
യുണ്ടായിരുന്നു. 6ഹെശ്ബോനിലെ സീഹോൻ
രാജാവിന്റെ നഗരങ്ങൾ നശിപ്പിച്ചതുപോലെ
നമ്മൾ അവരെ തകർത്തു. സ്ത്രീകളും കുട്ടികളു
മടക്കം എല്ലാ നഗരങ്ങളെയും ജനതയെയും
നമ്മൾ പൂർണ്ണമായും നശിപ്പിച്ചു. 7പക്ഷേ
എല്ലാ പശുക്കളെയും മറ്റു വിലപിടിപ്പുള്ള
സാധനങ്ങളെയും നമ്മൾ നമുക്കായി
സൂക്ഷിച്ചു.

8"അങ്ങനെ രണ്ട് അമോര്യരാജാക്കന്മാരിൽ
നിന്നും നമ്മൾ ഭൂമി നേടി. യോർദ്ദാൻനദിയുടെ
കിഴക്ക്, അർന്നോൻതാഴ്വര മുതൽ ഹെർമ്മോൻ
പർവ്വതം വരെയുള്ള സ്ഥലം നമ്മൾ കയ്യടക്കി.
9സീദോനിലെ ജനത ഹെർമ്മോൻപർവ്വതത്തെ
സിര്യോൻ എന്നു വിളിക്കുന്നു. അമോര്യരാകട്ടെ
അതിനെ സെനീർ എന്നാണ് വിളിക്കുന്നത്.

10"ഉയർന്ന സമതലത്തിലും ഗിലെയാദിലു
മുള്ള എല്ലാ നഗരങ്ങളും നമ്മൾ സ്വന്തമാക്കി.
ബാശാൻ മുഴുവനും സൽക്കായിലേക്കും എദ്രെ
യിലേക്കുമുള്ള വഴി മുഴുവൻ നമ്മുടേതാക്കി.
സൽക്കായും എദ്രെയും ബാശാനിലെ ഓഗു
രാജാവിന്റെ രാജ്യത്തിലായിരുന്നു."

11ബാശാനിലെ രാജാവായിരുന്നു ഓഗ്.
ഇപ്പോഴും ജീവിച്ചിരിക്കുന്ന രെഫായി ജനത
യിൽ ഒരാളാണ് അയാൾ. ഇരുമ്പു കട്ടിലായി
രുന്നു അയാളുടേത്. പതിമൂന്നടി നീളവും
ആറടി വീതിയും അതിനുണ്ടായിരുന്നു. അമ്മോ
ന്യർ താമസിക്കുന്ന രബ്ബനഗരത്തിൽ ഈ കട്ടിൽ
ഇപ്പോഴുമുണ്ട്.

## യോർദ്ദാൻനദിക്കു കിഴക്കുള്ള ദേശം

12"അങ്ങനെ ആ ദേശം നമ്മൾ നമ്മുടേതാക്കി.
ആ ദേശത്തിന്റെ ഭാഗം ഞാൻ രൂബേൻ, ഗാദു
ഗോത്രക്കാർക്ക് നൽകി. അർന്നോൻതാഴ്വര
യിലെ അരോവേർമുതൽ ഗിലെയാദിലെ മല
മ്പ്രദേശങ്ങൾവരെ അവയിലെ നഗരങ്ങൾ ഉൾ
പ്പെടെയുള്ള സ്ഥലങ്ങൾ ഞാൻ അവർക്കു
നൽകി. ഗിലെയാദിന്റെ പകുതി മലമ്പ്രദേശ
ങ്ങളും അവർക്കു ലഭിച്ചു. 13ഗിലെയാദിന്റെ
മറ്റേ പകുതിയും ബാശാൻ പ്രദേശം മുഴുവനും
മനശ്ശെയുടെ ഗോത്രത്തിന്റെ പകുതിക്ക് ഞാൻ
നൽകി." (ഓഗിന്റെ സാമ്രാജ്യമായിരുന്നു
ബാശാൻ. ബാശാന്റെ ഒരു ഭാഗം അർഗ്ഗോബ്
എന്നു വിളിക്കപ്പെട്ടു. രെഫായീംജനതയുടെ
ദേശം എന്നും ഇതു വിളിക്കപ്പെട്ടു. 14മനശ്ശെ
യുടെ ഗോത്രത്തിൽനിന്നുള്ള യായീർ അർഗ്ഗോ
ബുപ്രദേശം മുഴുവൻ എടുത്തു. ഗെശൂര്യരു
ടെയും മാഖാത്യരുടെയും അതിർത്തിവരെ ആ
പ്രദേശം വ്യാപിച്ചിരുന്നു. യായീർ എന്നായി
രുന്നു ആ പ്രദേശം വിളിക്കപ്പെട്ടത്. അതിനാൽ
ഇന്നും ബാശാനിനെ യായീരിന്റെ പട്ടണങ്ങ
ളെന്നു വിളിക്കുന്നു.)

15"ഗിലെയാദ് ഞാൻ മാഖീരിനു നൽകി.
16ഗിലെയാദിൽ ആരംഭിക്കുന്ന സ്ഥലം ഞാൻ
രൂബേൻ ഗോത്രത്തിനും ഗാദുഗോത്രത്തിനും
നൽകി. അർന്നോൻതാഴ്വരയിൽനിന്നും
യബ്ബോക്കുനദിവരെ ആ പ്രദേശം വ്യാപിച്ചി
രുന്നു. താഴ്വരയുടെ മദ്ധ്യം ഒരു അതിരായി
രുന്നു. യബ്ബോക്കുനദി അമ്മോന്യരുടെ അതിർ
ത്തിയായിരുന്നു. 17മരുഭൂമിക്കടുത്തുള്ള യോർ
ദ്ദാൻനദി അവരുടെ പടിഞ്ഞാറെ അതിരായി
രുന്നു. ഗലീലത്തടാകം ആ പ്രദേശത്തിന്റെ
വടക്കും ചാവുകടൽ തെക്കുമായിരുന്നു. പിസ്ഗ
യുടെ മലഞ്ചരിവിനു ചുവട്ടിലായിരുന്നു അത്.
അവ കിഴക്കോട്ടാകുന്നു.

18"ആ സമയം ആ ഗോത്രക്കാർക്ക് ഞാൻ
ഈ കല്പന നൽകി: 'നിങ്ങളുടെ ദൈവമായ
യഹോവ നിങ്ങൾക്കു വസിക്കാൻ യോർദ്ദാൻ
നദിയുടെ ഈ തീരത്തുള്ള സ്ഥലം നൽകി.
എന്നാൽ ഇപ്പോൾ നിങ്ങളുടെ പടയാളികൾ

തങ്ങളുടെ ആയുധങ്ങളെടുത്ത് മറ്റ് യിസ്രായേ
ലുകാരെ നദിയുടെ മറുകരയിലേക്കു നയി
ക്കണം. 19നിങ്ങളുടെ ഭാര്യമാരും കുട്ടികളും പശു
ക്കളും (നിങ്ങൾക്കനവധി പശുക്കളുണ്ടെന്നെനി
ക്കറിയാം) ഇവിടെ ഞാൻ നിങ്ങൾക്കു തന്ന
നഗരങ്ങളിൽത്തന്നെ താമസിക്കണം. 20യോർ
ദ്ദാൻനദിയുടെ മറുകരയിൽ യഹോവ അവ
ർക്കു നൽകുന്ന ഭൂമി സ്വന്തമാക്കാൻ മറ്റ് യിസ്രാ
യേലുകാരെ നിങ്ങൾ സഹായിക്കണം.
യഹോവ നിങ്ങൾക്കു ചെയ്തു തന്നതു പോലെ
അവർക്ക് അവിടെ സമാധാനം നൽകും വരെ
അവരെ സഹായിക്കുക. എന്നിട്ട് നിങ്ങൾ ഇവി
ടെ ഞാൻ നിങ്ങൾക്കു തന്ന ഈ സ്ഥലത്തേക്കു
തിരിച്ചുവരിക.’

21“അനന്തരം ഞാൻ യോശുവയോടു പറ
ഞ്ഞു, ‘ഈ രണ്ടു രാജാക്കന്മാരോട് നിന്റെ
ദൈവമായ യഹോവ ചെയ്തതിനൊക്കെ നീ
സാക്ഷിയാണ്. നീ പ്രവേശിക്കുന്ന എല്ലാ
സാമ്രാജ്യങ്ങളോടും യഹോവ അതുതന്നെ
ചെയ്യും.

22ഈ ദേശങ്ങളിലെ രാജാക്കന്മാരെ ഭയക്കരുത്.
കാരണം നിന്റെ ദൈവമായ യഹോവ നിനക്കു
വേണ്ടി യുദ്ധം ചെയ്യും.’

### മോശെയ്ക്ക് കനാനിലേക്കു പ്രവേശനമില്ല

23“അനന്തരം എനിക്കുവേണ്ടി എന്തെങ്കിലും
പ്രത്യേകമായി ചെയ്യാൻ ഞാൻ യഹോവ
യോടു യാചിച്ചു. ഞാൻ പറഞ്ഞു, 24‘എന്റെ
യജമാനനായ യഹോവേ, അങ്ങയുടെ ഭൃത്യ
നാണു ഞാൻ. അങ്ങയുടെ അത്ഭുതകരവും
ശക്തവുമായ കാര്യങ്ങളുടെ ഒരു ചെറിയ ഭാഗം
മാത്രമേ അങ്ങ് എന്നോടു കാട്ടിയിട്ടുള്ളുവെന്ന്
എനിക്കറിയാം. അങ്ങയുടേതു പോലെ അത്ഭു
തകരവും ശക്തവുമായ കാര്യങ്ങൾ ചെയ്യാൻ
ഭൂമിയിലോ സ്വർഗ്ഗത്തിലോ വേറെ ദൈവമില്ല!
25യോർദ്ദാൻനദി മുറിച്ചുകടന്ന് മറുകരയിൽ
ആ നല്ല ഭൂമി കാണാൻ എന്നെ അനുവദിച്ചാ
ലും. മനോഹരമായ ആ മലമ്പ്രദേശവും ലെബാ
നോനും കാണാൻ എന്നെ അനുവദിച്ചാലും.’

26“പക്ഷേ നിങ്ങൾ മൂലം യഹോവ എന്നോടു
വളരെ കോപിച്ചിരുന്നു. എന്നെ ശ്രദ്ധിക്കാൻ
പോലും അവൻ കൂട്ടാക്കിയില്ല. യഹോവ
എന്നോടു പറഞ്ഞു, ‘അതുമതി! ഇതെപ്പറ്റി
മറ്റൊരു വാക്കു പറയരുത്. 27പിസ്ഗമലയുടെ
മുകളിലേക്കു പോവുക. പടിഞ്ഞാറും വടക്കും
തെക്കും കിഴക്കും നോക്കുക. നിന്റെ കണ്ണുകൾ
കൊണ്ട് ഇതെല്ലാം കാണും. പക്ഷേ നിനക്കൊ
രിക്കലും യോർദ്ദാൻനദിയുടെ മറുകരയിലേക്കു
പോകാനാവില്ല. 28നീ യോശുവയ്ക്ക് നിർദ്ദേശ
ങ്ങൾ നൽകുക. അവനെ പ്രോത്സാഹിപ്പിക്കുക.
അവനെ ശക്തനാക്കുക. കാരണമെന്തെന്നാൽ
യോശുവയാണ് ജനങ്ങളെ യോർദ്ദാൻനദിയുടെ
മറുകരയിലേക്കു നയിക്കേണ്ടത്. നിനക്ക് ആ
നാട് കാണാം. പക്ഷേ യോശുവ വേണം ജന
ങ്ങളെ ആ ദേശത്തിലേക്കു നയിക്കാൻ. ആ
ദേശം കൈവശമാക്കി അതിൽ താമസിക്കാൻ
അവരെ അവൻ സഹായിക്കും.’ 29“അതിനാൽ
ബേത്ത്പെയോരിന്റെ മറുകരയിലെ താഴ്വര
യിൽ നമ്മൾ വസിച്ചു.”

### ദൈവത്തിന്റെ നിയമങ്ങളനുസരിക്കാൻ ജനങ്ങളോട് മോശെ പറയുന്നു

4 “യിസ്രായേലേ, ഞാൻ നിന്നെ പഠിപ്പി
ക്കുന്ന നിയമങ്ങളും കല്പനകളും ശ്രദ്ധിക്കുക.
അവ അനുസരിച്ചു ജീവിക്കുക. അനന്തരം
യഹോവ, നിങ്ങളുടെ പൂർവ്വികരുടെ ദൈവം,
നിങ്ങൾക്കു തരുന്ന ദേശത്തേക്കു പ്രവേശിച്ച്
നിങ്ങൾക്കതു സ്വന്തമാക്കാം. 2എന്റെ കല്പന
യോട് നിങ്ങൾ ഒന്നും ചേർക്കുകയോ ഒന്നും
എടുത്തു മാറ്റുകയോ ചെയ്യരുത്. ഞാൻ നിങ്ങ
ൾക്കു തന്ന, നിങ്ങളുടെ ദൈവമായ യഹോവ
യുടെ കല്പനകൾ നിങ്ങൾ അനുസരിക്കണം.

3“ബാൽപെയോരിൽ യഹോവ ചെയ്തതെ
ന്താണെന്ന് നിങ്ങൾ കണ്ടു. നിങ്ങളുടെ ദൈവ
മായ യഹോവ, ആ സ്ഥലത്ത് വ്യാജദൈവമായ
ബാലിനെ അനുഗമിച്ചതിന് നിങ്ങളുടെ ജന
തയെ മുഴുവൻ നശിപ്പിച്ചു. 4പക്ഷേ നിങ്ങളുടെ
ദൈവമായ യഹോവയെ അനുഗമിച്ച നിങ്ങളെ
ല്ലാവരും ഇന്നും ജീവിക്കുന്നു.

5“എന്റെ ദൈവമായ യഹോവ എന്നോടു
കല്പിച്ച നിയമങ്ങളും ചട്ടങ്ങളും ഞാൻ നിങ്ങളെ
പഠിപ്പിച്ചു. നിങ്ങൾ പ്രവേശിച്ചു സ്വന്തമാ
ക്കാൻ പോകുന്ന ഭൂമിയിൽ നിങ്ങൾക്ക് അനുസ
രിക്കാനുതകുംവിധമാണ് ഈ നിയമങ്ങൾ ഞാൻ
നിങ്ങളെ പഠിപ്പിച്ചത്. 6ഈ നിയമങ്ങൾ ശ്രദ്ധ
യോടെ അനുസരിക്കുക. ഇത് നിങ്ങൾ ജ്ഞാനി
കളും സൽബുദ്ധികളുമാണെന്ന് മറ്റു രാജ്യക്കാർ
കരുതാൻ ഇടയാകും. ആ രാജ്യങ്ങളിലെ ജന
ങ്ങൾ ഈ നിയമങ്ങളെപ്പറ്റി കേൾക്കും. അപ്പോൾ
അവർ പറയും, ‘യഥാർത്ഥത്തിൽ ഈ മഹാരാ
ജ്യത്തെ ജനതയാണ് വിവേകമതികളും സൽ
ബുദ്ധികളും.’

7“നമ്മൾ രക്ഷയ്ക്കായി പ്രാർത്ഥിക്കുമ്പോൾ
നമ്മുടെ ദൈവമായ യഹോവ നമ്മുടെ അടു
ത്തുണ്ടാകും. മറ്റൊരു ജനതയ്ക്കും അത്തരം ഒരു
ദൈവമില്ല. 8ഞാനിന്നു നിങ്ങളെ പഠിപ്പിച്ച
നിയമങ്ങളും ചട്ടങ്ങളും പോലെ നല്ല നിയമ
ങ്ങളും ചട്ടങ്ങളും കൈവരിക്കുവാൻ മാത്രം മഹ
ത്തായ മറ്റു രാജ്യങ്ങളുമില്ല. 9പക്ഷേ നിങ്ങൾ
ശ്രദ്ധാലുക്കളായിരിക്കണം! ജീവിച്ചിരിക്കുന്ന
കാലം മുഴുവനും നിങ്ങൾ കണ്ട കാര്യങ്ങൾ
മറക്കില്ലെന്ന് ഉറപ്പു വരുത്തുക. അക്കാര്യങ്ങൾ
നിങ്ങളുടെ മക്കളെയും പേരക്കിടാങ്ങളെയും
നിങ്ങൾ പഠിപ്പിക്കണം. 10നിങ്ങളുടെ ദൈവ
മായ യഹോവയുടെ മുമ്പിൽ ഹോരേബുപർ
വ്വതത്തിൽ നിങ്ങൾ നിന്ന ദിവസം ഓർമ്മി
ക്കുക. യഹോവ എന്നോടു പറഞ്ഞു, ‘ഞാൻ
പറയുന്നതു കേൾക്കാൻ ജനങ്ങളെ വിളിച്ചു
കൂട്ടുക. അനന്തരം അവർ ഭൂമിയിൽ ജീവിക്കുന്ന
കാലം മുഴുവൻ എന്നെ ഭയക്കാനും ആദരി
ക്കാനും പഠിക്കണം. ഇക്കാര്യങ്ങൾ അവർ അവ
രുടെ മക്കളെ പഠിപ്പിക്കുകയും വേണം.’
11നിങ്ങൾ അടുത്തു വന്ന് പർവ്വതത്തിന്റെ
ചുവട്ടിൽ നിന്നു. ആകാശത്തോളം പടർന്ന
തീയിൽ പർവ്വതം ജ്വലിച്ചു. കറുത്ത കട്ടികൂ
ടിയ മേഘങ്ങളും ഇരുട്ടും ഉണ്ടായി. 12അനന്തരം
യഹോവ അഗ്നിയിൽ നിന്ന് നിങ്ങളോടു
സംസാരിച്ചു. ആരോ സംസാരിക്കുന്ന ശബ്ദം
നിങ്ങൾ കേട്ടുവെങ്കിലും ഒരു രൂപവും നിങ്ങ
ൾക്കു കാണുവാൻ കഴിഞ്ഞില്ല. ഒരു ശബ്ദം
മാത്രമേ ഉണ്ടായിരുന്നുള്ളൂ. 13യഹോവ നിങ്ങ
ളോട് തന്റെ കരാർ പറഞ്ഞു. പത്തു കല്പനകൾ
അവൻ നിങ്ങൾക്കു തരികയും അവ അനുസ
രിക്കാൻ കല്പിക്കുകയും ചെയ്തു. രണ്ടു കല്ലു
കളിലായി യഹോവ ആ കരാറിന്റെ നിയമ
ങ്ങൾ എഴുതിവച്ചു. 14അപ്പോൾ യഹോവ
എന്നോട്, നിങ്ങൾ കയ്യടക്കി വസിക്കാൻ
പോകുന്ന ഭൂമിയിൽ നിങ്ങൾ പാലിക്കാനുള്ള

മറ്റു നിയമങ്ങളും ചട്ടങ്ങളും നിങ്ങളെ പഠിപ്പി
ക്കാൻ കല്പിച്ചു.
15“ഹോരേബുപർവ്വതത്തിൽ വച്ച് യഹോവ
അഗ്നിയിൽനിന്ന് നിങ്ങളോടു സംസാരിച്ച
പ്പോൾ നിങ്ങൾ അവനെ കണ്ടില്ല. അവിടെ
ദൈവം അരൂപിയായിരുന്നു. 16അതിനാൽ
സൂക്ഷിച്ചിരിക്കുക! വ്യാജദൈവങ്ങളെയോ മറ്റേ
തെങ്കിലും ജീവിയുടെ പ്രതിമയോ ഉണ്ടാക്കി
പാപം ചെയ്ത് സ്വയം നശിക്കാതിരിക്കുക.
പുരുഷനെയോ സ്ത്രീയെയോ പോലെ
തോന്നിക്കുന്ന ഒരു വിഗ്രഹവും ഉണ്ടാക്കരുത്.
17ഭൂമിയിൽ ഉള്ള മൃഗത്തിൻെറയോ ആകാശത്തു
പറക്കുന്ന പക്ഷിയുടെയോ രൂപത്തിൽ ഒരു
പ്രതിമയും ഉണ്ടാക്കരുത്. 18ഭൂമിയിൽ ഇഴയുന്ന
എന്തിൻെറയെങ്കിലുമോ കടലിലെ മത്സ്യത്തി
ൻെറയോ രൂപത്തിൽ ഒരു വിഗ്രഹവും ഉണ്ടാ
ക്കരുത്. 19മുകളിൽ ആകാശത്തേക്കു നോക്കി
സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും
ആകാശത്തുള്ള മറ്റു വസ്തുക്കളെയും കാണു
മ്പോൾ ശ്രദ്ധിക്കുക. നിങ്ങൾ അവയെ ആരാ
ധിക്കാൻ പ്രേരിപ്പിക്കപ്പെടാതിരിക്കാൻ പ്രത്യേ
കം ശ്രദ്ധിക്കുക. അതൊക്കെ ചെയ്യാൻ ലോക
ത്തിലെ മറ്റു ജനങ്ങളെയാണ് നിങ്ങളുടെ
ദൈവമായ യഹോവ അനുവദിച്ചിരിക്കുന്നത്.
20പക്ഷേ യഹോവ നിങ്ങളെ ഈജിപ്തിൽ
നിന്നു കൊണ്ടുവന്ന് അവൻെറ വിശിഷ്ട ജനത
യാക്കിയിരിക്കുകയാണ്. ഇരുമ്പുരുക്കുന്ന ചൂള
യിൽ കടന്ന് നിങ്ങളെ ആ തീയിൽനിന്നും
യഹോവ വലിച്ചിറക്കി രക്ഷപ്പെടുത്തിയതു
പോലെയാണത്. ഇപ്പോൾ നിങ്ങൾ അവൻെറ
വിശുദ്ധജനതയുമാണ്!
21“നിങ്ങൾ മൂലം യഹോവ എന്നോടു
കോപിച്ചു. എനിക്കു യോർദ്ദാൻനദി കടക്കാനാ
വില്ലെന്ന് യഹോവ ഉറപ്പു പറഞ്ഞു. നിങ്ങളുടെ
ദൈവമായ യഹോവ നിങ്ങൾക്കു തരുന്ന നല്ല
ഭൂമിയിലേക്കു പോകാൻ എനിക്കനുവാദമി
ല്ലെന്ന് യഹോവ എന്നോടു പറഞ്ഞു. 22അതി
നാൽ ഞാനിവിടെ ഈ ഭൂമിയിൽ മരിക്കും.
എനിക്കു യോർദ്ദാൻനദി കടക്കാനാവില്ലെങ്കി
ലും നിങ്ങൾ താമസിയാതെ നദി കടന്ന് ആ
ദേശം സ്വന്തമാക്കി അവിടെ താമസിക്കും.
23പുതിയ ഭൂമിയിൽ, നിങ്ങളുടെ ദൈവമായ
യഹോവ നിങ്ങളുമായി ഉണ്ടാക്കിയ കരാർ
പാലിക്കാൻ നിങ്ങൾ ശ്രദ്ധിക്കണം. യഹോവ
യുടെ കല്പനകൾ നിങ്ങൾ അനുസരിക്കണം.
ഒരു രൂപത്തിലുള്ള വിഗ്രഹങ്ങളും ഉണ്ടാക്കരുത്!
24എന്തെന്നാൽ തൻെറ ജനത മറ്റു ദൈവങ്ങളെ
ആരാധിക്കുന്നതു നിങ്ങളുടെ ദൈവമായ
യഹോവ വെറുക്കുന്നു. അവൻ നശീകരണാ
ഗ്നിയാവുകയും ചെയ്യും!
25“നിങ്ങൾ ആ രാജ്യത്ത് വളരെക്കാലം താമ
സിക്കും. നിങ്ങൾക്കു കുട്ടികളും പേരക്കുട്ടികളും
ഉണ്ടാകും. നിങ്ങൾക്കു വയസ്സാകും. നിങ്ങൾ
നിങ്ങളുടെ ജീവിതം തുലയ്ക്കും- നിങ്ങൾ എല്ലാ
ത്തരം വിഗ്രഹങ്ങളും ഉണ്ടാക്കും! അപ്പോൾ
നിങ്ങൾ ദൈവത്തെ കോപിപ്പിക്കുകയായിരി
ക്കും! 26അതിനാൽ ഞാനിപ്പോൾ നിങ്ങൾക്കു
മുന്നറിയിപ്പു നൽകുന്നു. സ്വർഗ്ഗവും ഭൂമിയും
എൻെറ സാക്ഷികളാകുന്നു! ആ ദുഷ്കൃത്യം
നിങ്ങൾ ചെയ്താൽ വേഗത്തിൽ നിങ്ങൾ നശി
ക്കും! ഇപ്പോൾ നിങ്ങൾ ആ പുതിയ ദേശത്തേ
ക്കു യോർദ്ദാൻനദി കടന്നു പോകുന്നു. പക്ഷേ
നിങ്ങൾ ഏതെങ്കിലും വിഗ്രഹമുണ്ടാക്കിയാൽ
അവിടെ നിങ്ങൾ അധികകാലം ജീവിക്കില്ല.
ഇല്ല! നിങ്ങൾ പൂർണ്ണമായും നശിപ്പിക്കപ്പെടും!
27യഹോവ നിങ്ങളെ ജനങ്ങൾക്കിടയിൽ ചിത
റിക്കും. യഹോവ നിങ്ങളെ അയയ്ക്കുന്ന രാജ്യ
ങ്ങളിലേക്കു പോകാൻ നിങ്ങളിൽ കുറച്ചുപേർ
മാത്രം അവശേഷിക്കും. 28അവിടെ കല്ലിലും തടി
യിലും ഉണ്ടാക്കപ്പെട്ടതും കാണാനോ കേൾ
ക്കാനോ തിന്നാനോ മണക്കാനോ കഴിയാത്തതു
മായ, മനുഷ്യരുണ്ടാക്കിയ ദേവന്മാരെ നിങ്ങൾ
ശുശ്രൂഷിക്കും! 29പക്ഷേ ഈ അന്യരാജ്യങ്ങളിൽ
നിങ്ങൾ നിങ്ങളുടെ ദൈവമായ യഹോവയെ
തിരയും. നിങ്ങൾ പൂർണ്ണമനസ്സോടെയും
ആത്മാവോടെയുമാണ് അന്വേഷിക്കുന്നതെ
ങ്കിൽ നിങ്ങൾ അവനെ കണ്ടെത്തും. 30നിങ്ങൾ
കുഴപ്പത്തിലാകുമ്പോൾ, ഇതെല്ലാം നിങ്ങൾക്കു
സംഭവിക്കുമ്പോൾ, നിങ്ങൾ നിങ്ങളുടെ ദൈവ
മായ യഹോവയുടെയടുത്തേക്ക് മടങ്ങി വന്ന്
അവനെ അനുസരിക്കും. 31നിങ്ങളുടെ ദൈവ
മായ യഹോവ കരുണയുള്ള ഒരു ദൈവമാണ്!
അവൻ നിങ്ങളെ അവിടെ ഉപേക്ഷിക്കില്ല.
അവൻ നിങ്ങളെ മുഴുവൻ നശിപ്പിക്കുകയുമില്ല.
നിങ്ങളുടെ പൂർവ്വികരുമായി താനുണ്ടാക്കിയ
കരാർ അവൻ മറക്കുകയുമില്ല.

### ദൈവം ചെയ്ത മഹാകാര്യ ങ്ങളെപ്പറ്റി ചിന്തിക്കുക

32ഇതിനു മുമ്പ് ഇങ്ങനെ മഹത്തായതെന്തെ
ങ്കിലും ഉണ്ടായിട്ടുണ്ടോ? ഒരിക്കലുമില്ല! പുറ
കോട്ടു നോക്കുക. നിങ്ങൾ ജനിക്കുന്നതിനു
മുമ്പ് ഉണ്ടായിട്ടുള്ള എല്ലാ കാര്യങ്ങളെപ്പറ്റിയും
ആലോചിക്കുക. ദൈവം ഭൂമിയിൽ മനുഷ്യനെ
സൃഷ്ടിച്ച കാലംവരെ പുറകോട്ടു പോകുക.
ലോകത്തെവിടെയും സംഭവിച്ച കാര്യങ്ങൾ
നോക്കുക. ഇതുപോലെ മഹത്തായ കാര്യങ്ങൾ
എന്തെങ്കിലും സംഭവിച്ചതായി കേട്ടിട്ടുണ്ടോ?
ഇല്ല! 33ദൈവം അഗ്നിയിൽനിന്നു നിങ്ങളോടു
സംസാരിക്കുന്നതു നിങ്ങൾ കേൾക്കുകയും
നിങ്ങൾ ഇപ്പോഴും ജീവിച്ചിരിക്കുകയും ചെയ്യു
ന്നു! മറ്റാർക്കെങ്കിലും എന്നെങ്കിലും അങ്ങനെ
സംഭവിച്ചിട്ടുണ്ടോ? ഇല്ല! 34ഏതെങ്കിലും
ദൈവം മറ്റൊരു രാജ്യത്തു കടന്ന് ഒരു ജനതയെ
തൻേറതാക്കാൻ എന്നെങ്കിലും ശ്രമിച്ചിട്ടുണ്ടോ?
ഇല്ല! പക്ഷേ നിങ്ങളുടെ ദൈവമായ യഹോവ
ഈ അത്ഭുതകൃത്യങ്ങളെല്ലാം ചെയ്യുന്നതു
നിങ്ങൾ കണ്ടു! തൻെറ ശക്തിയും കരുത്തും
അവൻ നിങ്ങൾക്കു കാണിച്ചുതന്നു. അമാനുഷി
കമായ ക്രിയകളും അത്ഭുതങ്ങളും നിങ്ങൾ
കണ്ടു. യുദ്ധവും ദുരിതങ്ങളും നിങ്ങൾ കണ്ടു.
35താനാണു ദൈവമെന്ന് നിങ്ങളെ ബോദ്ധ്യപ്പെ
ടുത്താനാണ് യഹോവ ഇക്കാര്യങ്ങൾ നിങ്ങളെ
കാണിച്ചത്. അവനെപ്പോലെ മറ്റൊരു ദൈവ
മില്ല. 36യഹോവ നിങ്ങളെ ഒരു പാഠം പഠിപ്പി
ക്കാൻ അവൻ സ്വർഗ്ഗത്തിൽനിന്നും തൻെറ
ശബ്ദം നിങ്ങളെ കേൾപ്പിച്ചു. ഭൂമിയിൽ അവൻ
തൻെറ വലിയ അഗ്നി നിങ്ങളെ കാണിക്കു
കയും അതിൽ നിന്ന് നിങ്ങളോടു സംസാരിക്കു
കയും ചെയ്തു.
37“യഹോവ നിങ്ങളുടെ പൂർവ്വികരെ സ്നേ
ഹിച്ചു. അതിനാലാണ് യഹോവ നിങ്ങളെ
അവരുടെ പിൻഗാമികളായി തെരഞ്ഞെടു
ത്തത്. അതിനാലാണ് അവൻ നിങ്ങളെ ഈജി
പ്തിൽനിന്നും മോചിപ്പിച്ചതും. അവൻ നിങ്ങ
ളോടൊപ്പമുണ്ടായിരിക്കുകയും തൻെറ മഹാ
ശക്തിയാൽ നിങ്ങളെ മോചിപ്പിക്കുകയും ചെ
യ്തു. 38നിങ്ങൾ മുമ്പോട്ടു നീങ്ങിയപ്പോൾ

നിങ്ങളെക്കാൾ വലുതും ശക്തവുമായ ജനത
കളെ യഹോവ ബലം പ്രയോഗിച്ചു മാറ്റി.
അവരുടെ ദേശത്തേക്ക് യഹോവ നിങ്ങളെ
നയിക്കുകയും ചെയ്തു. അവരുടെ നാട് അവൻ
നിങ്ങൾക്കു താമസിക്കാൻ തന്നു. അങ്ങനെ
തന്നെ ഇന്നും ചെയ്യുന്നു.
39"അതിനാൽ ഇന്ന്, യഹോവ ദൈവമാണെ
ന്നത് നിങ്ങൾ ഓർമ്മിക്കുകയും സ്വീകരിക്കു
കയും വേണം. മുകളിൽ ആകാശത്തിലും താഴെ
ഭൂമിയിലും അവനാകുന്നു ദൈവം. മറ്റൊരു ദൈ
വമില്ല! 40ഞാനിന്നു നിങ്ങൾക്കു തരുന്ന അവ
ന്റെ നിയമങ്ങളും കല്പനകളും നിങ്ങൾ അനു
സരിക്കുകയും വേണം. അപ്പോൾ നിങ്ങൾക്കും
പിന്മുറക്കാർക്കും എല്ലാ നന്മകളുമുണ്ടാകും.
നിങ്ങളുടെ ദൈവമായ യഹോവ നിങ്ങൾക്കു
തരുന്ന ഭൂമിയിൽ നിങ്ങൾ വളരെക്കാലം ജീവി
ക്കുകയും അത് എക്കാലത്തേക്കും നിങ്ങളുടേതാ
യിരിക്കുകയും ചെയ്യും."

### മോശെ സുരക്ഷയുടെ നഗരങ്ങൾ തെരഞ്ഞെടുക്കുന്നു

41അനന്തരം മോശെ യോർദ്ദാൻനദിയുടെ
കിഴക്കേക്കരയിൽ മൂന്നു നഗരങ്ങൾ തെരഞ്ഞെ
ടുത്തു. 42ഒരുവനെ യാദൃച്ഛികമായി വധിച്ച
ഒരുവൻ ആ മൂന്നു നഗരങ്ങളിലൊന്നിൽ അഭയം
പ്രാപിച്ചാൽ അയാൾ വധിക്കപ്പെടുകയില്ല.
പക്ഷേ ശത്രുതമൂലം ആസൂത്രണം ചെയ്ത
കൊലയല്ലെങ്കിലേ കൊല ചെയ്തവന് രക്ഷ
കിട്ടൂ. 43മോശെ തെരഞ്ഞെടുത്ത മൂന്നു നഗര
ങ്ങൾ ഇവയാണ്: രൂബേന്റെ ഗോത്രത്തിനുള്ള
ഉയർന്ന സമതലങ്ങളിലെ ബേസെർ; ഗാദി
ന്റെ ഗോത്രത്തിനുള്ള ഗിലെയാദിലെ രാമോ
ത്ത്; മനെശ്ശെയുടെ ഗോത്രക്കാരുടെ ബാശാനി
ലെ ഗോലാൻ.

### മോശെയുടെ നിയമങ്ങൾക്ക് ആമുഖം

44മോശെ യിസ്രായേൽജനതയ്ക്ക് ദൈവത്തി
ന്റെ നിയമങ്ങൾ നൽകി. 45ഈ വചനങ്ങളും
നിയമങ്ങളും മോശെ നൽകിയത് അവർ ഈജി
പ്തിൽനിന്നും പുറത്തു വന്നതിനു ശേഷമാണ്.
46ബേത്ത്പെയോരിൽ എതിർവശമുള്ള താഴ്വര
യിൽ യോർദ്ദാൻനദിയുടെ കിഴക്കേ കരയിലാ
യിരിക്കവേയാണ് മോശെ അവർക്കു ഈ നിയ
മങ്ങൾ നൽകിയത്. ഹെശ്ബോനിൽ വസിച്ച
അമോര്യരാജാവായ സീഹോന്റെ രാജ്യത്താ
യിരുന്നു അവർ. ഈജിപ്തിൽനിന്നു വന്ന
പ്പോൾ മോശെയും യിസ്രായേൽജനതയും
സീഹോനെ തോല്പിച്ചു. 47അവർ സീഹോന്റെ
നാട് സ്വന്തമാക്കി. ബാശാനിലെ രാജാവായ
ഓഗിന്റെ നാടും അവർ കയ്യടക്കി. ഈ രണ്ട്
അമോര്യരാജാക്കന്മാരും യോർദ്ദാൻനദിക്കു കിഴ
ക്കാണ് താമസിച്ചിരുന്നത്. 48അർന്നോൻ താഴ്വ
രയുടെ അരികിലുള്ള അരോവേർ മുതൽ സിരി
യോൻ പർവ്വതം (ഹെർമ്മോൻപർവ്വതം) വരെ
അതു കിടന്നു. 49യോർദ്ദാൻനദിക്കു കിഴക്കുള്ള
യോർദ്ദാൻതാഴ്വര മുഴുവൻ ഈ നാട്ടിൽ ഉൾ
പ്പെടുന്നു. തെക്ക് ആ ദേശം ചാവുകടൽവരെ
എത്തിയിരുന്നു. കിഴക്കോട്ട് പിസ്ഗപർവ്വത
ത്തിന്റെ ചുവട്ടിൽവരെയും വ്യാപിച്ചിരുന്നു.

### പത്തു കല്പനകൾ

5 മോശെ യിസ്രായേൽജനതയെ മുഴുവൻ
വിളിച്ചുകൂട്ടി അവരോടു പറഞ്ഞു, "യിസ്രാ
യേൽജനമേ, ഞാനിന്നു നിങ്ങളോടു പറയുന്ന
നിയമങ്ങളും ചട്ടങ്ങളും കേൾക്കുക. ഈ നിയമ
ങ്ങൾ പഠിക്കുകയും തീർച്ചയായും അത് അനു
സരിക്കുകയും ചെയ്യുക. 2നമ്മുടെ ദൈവമായ
യഹോവ നമ്മളുമായി ഹോരേബുപർവ്വത
ത്തിൽ വച്ച് ഒരു കരാറുണ്ടാക്കി. 3നമ്മുടെ
പൂർവ്വികരുമായല്ല, മറിച്ച് നമ്മളുമായാണ്
യഹോവ ഈ കരാറുണ്ടാക്കിയത്- അതെ, ഇന്നി
വിടെ ജീവിച്ചിരിക്കുന്ന നമ്മൾ എല്ലാവരുമായി.
4ആ മലയിൽ വച്ച് യഹോവ നിങ്ങളോടു
മുഖാമുഖം സംസാരിച്ചു. അഗ്നിയിൽ നിന്നാ
ണവൻ നിങ്ങളോടു സംസാരിച്ചത്. 5പക്ഷേ
നിങ്ങൾ അഗ്നിയെ ഭയന്നു. നിങ്ങൾ മലയി
ലേക്കു കയറുകയുണ്ടായില്ല. അതിനാൽ
യഹോവ പറഞ്ഞതു നിങ്ങളോടു പറയാൻ
ഞാൻ യഹോവയ്ക്കും നിങ്ങൾക്കും ഇടയിൽ
നിന്നു. യഹോവ പറഞ്ഞു: 6നിങ്ങളുടെ ദൈവ
മായ യഹോവ ഞാനാകുന്നു. നിങ്ങൾ അടിമക
ളായിരുന്ന ഈജിപ്തിൽനിന്നും ഞാൻ നിങ്ങളെ
നയിച്ചു. അതിനാൽ നിങ്ങൾ ഈ കല്പനകൾ
അനുസരിക്കണം:
7"എന്നെയല്ലാതെ മറ്റൊരു ദൈവത്തെ
നിങ്ങൾ ആരാധിക്കരുത്.
8"നിങ്ങൾ ഒരു വിഗ്രഹവും ഉണ്ടാക്കരുത്.
ആകാശത്തിലോ ഭൂമിയിലോ സമുദ്രത്തി
ലോ ഉള്ള ഒന്നിന്റെയും പ്രതിമയോ പട
മോ ഉണ്ടാക്കരുത്. 9ഒരു തരത്തിലുള്ള വിഗ്ര
ഹങ്ങളെയും ആരാധിക്കരുത്. എന്തെന്നാൽ
നിങ്ങളുടെ ദൈവമായ യഹോവ ഞാനാകു
ന്നു. എന്റെ ജനത മറ്റു ദൈവങ്ങളെ ആരാ
ധിക്കുന്നത് ഞാൻ വെറുക്കുന്നു.* എനിക്കെ
തിരെ പാപം ചെയ്യുന്നവർ എന്റെ ശത്രു
വാകും. അവരെ ഞാൻ ശിക്ഷിക്കും. അവ
രുടെ മക്കളെയും കൊച്ചുമക്കളെയും അവ
രുടെ മക്കളെയും ഞാൻ ശിക്ഷിക്കും! 10പക്ഷേ
എന്നെ സ്നേഹിക്കുന്നവരോടും എന്റെ
കല്പനകളനുസരിക്കുന്നവരോടും ഞാൻ
കാരുണ്യം കാട്ടും. ആയിരം തലമുറവരെ
ഞാൻ അവരുടെ കുടുംബങ്ങളോട് കരുണ
കാട്ടും!*
11"നിങ്ങൾ നിങ്ങളുടെ ദൈവമായ
യഹോവയുടെ നാമം തെറ്റായ രീതിയിൽ
ഉപയോഗിക്കരുത്. യഹോവയുടെ നാമം
ആരെങ്കിലും തെറ്റായി ഉപയോഗിച്ചാൽ
അവൻ കുറ്റക്കാരനായിരിക്കും. യഹോവ
അവനെ നിഷ്കളങ്കനാക്കുകയുമില്ല.
12"നിങ്ങളുടെ ദൈവമായ യഹോവ കല്പി
ച്ചതുപോലെ ശബ്ബത്ത് ഒരു വിശേഷ ദിവസ
മായി നിങ്ങൾ ആചരിക്കണം. 13ആഴ്ചയിൽ
ആറു ദിവസം നിങ്ങൾ ജോലി ചെയ്യണം.
14പക്ഷേ ഏഴാം ദിവസം നിങ്ങളുടെ ദൈവ
മായ യഹോവയെ ആദരിക്കാനുള്ള വിശ്രമ
ദിനമായി ആചരിക്കണം. അതിനാൽ ആ
ദിവസം ആരും ജോലിയൊന്നും ചെയ്യരുത്.
നിങ്ങളും നിങ്ങളുടെ പുത്രന്മാരും പുത്രി
മാരും നിങ്ങളുടെ നഗരങ്ങളിൽ വസിക്കുന്ന
വിദേശികളും നിങ്ങളുടെ സ്ത്രീ-പുരുഷ
അടിമകളും ഒന്നും ഒരു ജോലിയും ചെയ്യ
രുത്! നിങ്ങളുടെ പശുക്കളും കഴുതകളും മറ്റു

---

**എന്റെ ... വെറുക്കുന്നു** അഥവാ "അസഹിഷ്ണുവായ ദൈവം-ഏൽകാനാ ഞാനാകുന്നു."

**പക്ഷേ ... കരുണകാട്ടും** അഥവാ "എന്നെ സ്നേഹിക്കുകയും എന്റെ കല്പനകളനുസരിക്കുകയും ചെയ്യുന്ന ആയിരക്കണക്കിനാളുകളോട് ഞാൻ കരുണ കാട്ടും."

മൃഗങ്ങളും ഒന്നും ഒരു ജോലിയും ചെയ്യരുത്!
നിങ്ങളുടെ അടിമകൾക്കും നിങ്ങളെപ്പോലെ
വിശ്രമിക്കാൻ കഴിയണം. 15നിങ്ങൾ ഈജി
പ്തിൽ അടിമകളായിരുന്നുവെന്ന കാര്യം
മറക്കരുത്. നിങ്ങളുടെ ദൈവമായ യഹോവ
യാണ് നിങ്ങളെ തന്റെ മഹാശക്തികൊണ്ട്
ഈജിപ്തിൽനിന്നും മോചിപ്പിച്ചത്. അവൻ
നിങ്ങളെ സ്വതന്ത്രരാക്കി. അതിനാലാണ്
നിങ്ങളുടെ ദൈവമായ യഹോവ ശബ്ബത്ത്
ഒരു വിശേഷദിവസമായി ആചരിക്കുവാൻ
കല്പിക്കുന്നത്.

16"നിങ്ങൾ നിങ്ങളുടെ മാതാപിതാക്കളെ
ആദരിക്കണം. നിങ്ങളുടെ ദൈവമായ
യഹോവയാണ് നിങ്ങളോട് അങ്ങനെ ചെ
യ്യുവാൻ കല്പിക്കുന്നത്. ഈ കല്പന നിങ്ങൾ
അനുസരിച്ചാൽ നിങ്ങൾ വളരെക്കാലം
ജീവിക്കും. നിങ്ങളുടെ ദൈവമായ യഹോവ
നിങ്ങൾക്കു തരുന്ന ഭൂമിയിൽ നിങ്ങൾക്ക്
എല്ലാ നന്മകളും ഉണ്ടാകും. 17"നിങ്ങൾ ആരെ
യും കൊല്ലരുത്. 18"നിങ്ങൾ വ്യഭിചാരം
ചെയ്യരുത്. 19"നിങ്ങൾ ഒന്നും മോഷ്ടിക്കരുത്.
20"മറ്റുള്ളവരെപ്പറ്റി നുണകൾ പറയരുത്.
21"മറ്റൊരുവന്റെ ഭാര്യയെ നിങ്ങൾ ആഗ്ര
ഹിക്കരുത്. അവന്റെ വീട്, വയലുകൾ
അവന്റെ സ്ത്രീ-പുരുഷ അടിമകൾ, അവ
ന്റെ പശുക്കൾ, കഴുതകൾ, ഒന്നും ആഗ്രഹി
ക്കരുത്. മറ്റൊരാളുടേതായ ഒന്നും നിങ്ങൾ
ആഗ്രഹിക്കരുത്!"

### ജനങ്ങൾക്ക് ദൈവഭയം

22മോശെ പറഞ്ഞു, "പർവ്വതത്തിൽ നിങ്ങൾ
ഒത്തുകൂടിയ സമയത്താണ് യഹോവ നിങ്ങ
ൾക്ക് ഈ കല്പനകൾ നൽകിയത്. അഗ്നിയിൽ
നിന്നും മേഘത്തിൽനിന്നും കടുത്ത ഇരുട്ടിൽ
നിന്നും ആണ് യഹോവ നിങ്ങളോട് അത്യുച്ച
ത്തിൽ സംസാരിച്ചത്. ഈ കല്പന നമ്മൾക്കു
തന്നതിനുശേഷം യഹോവ ഒന്നും ഉരിയാടി
യില്ല. തന്റെ വാക്കുകൾ അവൻ രണ്ടു കല്ലുക
ളിൽ എഴുതി എന്നെ ഏല്പിച്ചു.
23"മലയിൽ തീ കത്തവേ നിങ്ങൾ ഇരുട്ടിൽ
നിന്ന് ആ ശബ്ദം കേട്ടു. അനന്തരം എല്ലാ
മൂപ്പന്മാരും നിങ്ങളുടെ ഗോത്രങ്ങളുടെ നേതാക്ക
ന്മാരും എന്റെയടുത്തു വന്നു. 24അവർ പറ
ഞ്ഞു, 'നമ്മുടെ ദൈവമായ യഹോവ തന്റെ
മഹത്വവും പ്രതാപവും നമ്മെ കാണിച്ചു!
അവൻ അഗ്നിയിൽനിന്നും സംസാരിക്കുന്നതു
നമ്മൾ കേട്ടു. ദൈവം ആരോടെങ്കിലും സംസാ
രിച്ചാൽ അതിനുശേഷവും അയാൾക്ക് തുടർന്നു
ജീവിക്കാനാവുമെന്ന് നമ്മളിന്നു കണ്ടു.
25പക്ഷേ ഇനിയും നമ്മുടെ ദൈവമായ യഹോ
വ നമ്മോടു സംസാരിക്കുന്നതു കേട്ടാൽ തീർച്ച
യായും നാം മരിക്കും! ആ ഭീകരാഗ്നി നമ്മെ
നശിപ്പിക്കും! നമുക്കു മരിക്കാനാഗ്രഹമില്ല!
26തീയുടെ നടുവിൽനിന്നു ജീവനുള്ള ദൈവം
സംസാരിക്കുന്നത് നമ്മളെപ്പോലെ ഇതുവരെ
മറ്റാരും കേൾക്കുകയോ അതിനുശേഷം ജീവിക്കു
കയോ ചെയ്തിട്ടില്ല! 27മോശെ, നീ അടുത്തു
ചെന്ന് നമ്മുടെ ദൈവമായ യഹോവ പറയുന്ന
തൊക്കെ കേൾക്കുക. എന്നിട്ട് യഹോവ
നിന്നോടു പറയുന്നതൊക്കെ ഞങ്ങളോട് വന്നു
പറയുക. നീ പറയുന്നതു ഞങ്ങൾ ശ്രദ്ധിക്കു
കയും നീ പറയുന്നതെല്ലാം അനുസരിക്കുകയും
ചെയ്യാം.'

### യഹോവ മോശെയോടു സംസാരിക്കുന്നു

28"നിങ്ങൾ പറഞ്ഞതു യഹോവ കേട്ടു.
യഹോവ എന്നോട് ഇങ്ങനെ പറയുകയും
ചെയ്തു. 'ജനങ്ങൾ പറഞ്ഞതു ഞാൻ കേട്ടു.
അതു കൊള്ളാം. 29അവരുടെ ചിന്താഗതി മാറു
ന്നതേ ഞാനാഗ്രഹിച്ചുള്ളൂ- മനസ്സു തുറന്ന്
അവർ എന്റെ എല്ലാ കല്പനകളും അനുസരി
ക്കുകയും എന്നെ ആദരിക്കുകയും ചെയ്യണ
മെന്ന് ഞാൻ ആഗ്രഹിച്ചു. അനന്തരം അവർക്കും
അവരുടെ പിൻഗാമികൾക്കും എന്നും നന്മയു
ണ്ടാകും.
30"ജനങ്ങളോട് തങ്ങളുടെ കൂടാരങ്ങളിലേക്കു
മടങ്ങിപ്പോകാൻ ചെന്നു പറയുക. 31പക്ഷേ
മോശെ, നീയിവിടെ എന്റെ അടുത്തു നിൽ
ക്കുക. എല്ലാ കല്പനകളും നിയമങ്ങളും ചട്ടങ്ങളും
ഞാൻ നിന്നോടു പറയാം. നീ അവ അവരെ
പഠിപ്പിക്കണം. ഞാനവർക്ക് താമസിക്കാൻ
കൊടുക്കുന്ന ഭൂമിയിൽ വച്ച് അവർ അക്കാര്യ
ങ്ങൾ ചെയ്യണം.'
32"അതിനാൽ യഹോവ നിങ്ങൾക്കു നൽകിയ
കല്പനകൾ അനുസരിക്കുന്ന കാര്യത്തിൽ
നിങ്ങൾ ശ്രദ്ധാലുക്കളായിരിക്കുക. ദൈവത്തെ
അനുഗമിക്കുന്നതവസാനിപ്പിക്കരുത്! 33നിങ്ങ
ളുടെ ദൈവമായ യഹോവ നിങ്ങളോടു കല്പിച്ച
മാർഗ്ഗത്തിൽത്തന്നെ നിങ്ങൾ ജീവിക്കുക.
അപ്പോൾ എല്ലാ നന്മകളോടെയും നിങ്ങൾക്കു
ജീവിക്കാനാകും. നിങ്ങളുടേതായ ദേശത്ത് ദീർ
ഘകാലം നിങ്ങൾക്കു ജീവിക്കാനാവും.

### എപ്പോഴും ദൈവത്തെ സ്നേഹിക്കുക, അനുസരിക്കുക!

6 "നിങ്ങളുടെ ദൈവമായ യഹോവ നിങ്ങളെ
പഠിപ്പിക്കാൻ എന്നോടു പറഞ്ഞ കല്പന
കളും നിയമങ്ങളും ചട്ടങ്ങളും ഇവയൊക്കെ
യാണ്. നിങ്ങൾ താമസിക്കാൻ പ്രവേശിക്കുന്ന
ദേശത്തു വച്ച് ഈ നിയമങ്ങൾ അനുസരിക്കുക.
2നിങ്ങളും നിങ്ങളുടെ പിൻഗാമികളും ജീവിച്ചി
രിക്കുന്ന കാലമത്രയും നിങ്ങളുടെ ദൈവമായ
യഹോവയെ ആദരിക്കുക. ഞാൻ നിങ്ങൾക്കു
തരുന്ന അവന്റെ എല്ലാ നിയമങ്ങളും കല്പന
കളും നിങ്ങൾ അനുസരിക്കണം. നിങ്ങൾ അങ്ങ
നെ ചെയ്താൽ ആ പുതിയ ഭൂമിയിൽ നിങ്ങ
ൾക്കു ദീർഘകാലം ജീവിക്കാം. 3യിസ്രായേ
ൽജനമേ, ശ്രദ്ധിച്ചു കേട്ട് ഈ നിയമങ്ങൾ അനു
സരിക്കുക. അപ്പോൾ നിങ്ങൾക്ക് എല്ലാ നന്മ
കളും ഉണ്ടാകും. നിങ്ങളുടെ പൂർവ്വികരുടെ ദൈ
വമായ യഹോവ വാഗ്ദാനം ചെയ്തതു
പോലെ നിങ്ങൾക്ക് അനേകം കുട്ടികൾ ഉണ്ടാകു
കയും നിങ്ങളുടെ രാജ്യം അനേകം നന്മകൾ
കൊണ്ട് നിറയ്ക്കപ്പെടുകയും ചെയ്യും.
4"യിസ്രായേൽജനമേ ശ്രദ്ധിക്കുക! യഹോവ
നമ്മുടെ ദൈവമാകുന്നു. യഹോവ ഒരുവനേയു
ള്ളൂ! 5നിങ്ങളുടെ ദൈവമായ യഹോവയെ
പൂർണ്ണ മനസ്സോടും പൂർണ്ണ ആത്മാവോടും
പൂർണ്ണ ശക്തിയോടും കൂടി നിങ്ങൾ സ്നേഹി
ക്കുക. 6ഞാൻ നിങ്ങൾക്കിന്നു തരുന്ന ഈ കല്പന
കൾ എല്ലായ്പ്പോഴും ഓർമ്മിക്കുക. 7അവ നിങ്ങ
ളുടെ കുട്ടികളെ തീർച്ചയായും പഠിപ്പിക്കുക.
നിങ്ങളുടെ വീട്ടിലിരിക്കുമ്പോഴും വഴിയേ നട
ക്കുമ്പോഴും ഈ കല്പനകളെപ്പറ്റി പറയുക. കിട
ക്കുമ്പോഴും എഴുന്നേറ്റിരിക്കുമ്പോഴും അവയെ
പ്പറ്റി സംസാരിക്കുക. 8ഈ കല്പനകൾ എഴുതു
കയും അവ നിങ്ങളുടെ കൈകളിൽ കെട്ടുകയും
എന്റെ വചനങ്ങൾ ഓർമ്മിക്കാൻ അവ നെറ്റി

യിൽ ധരിക്കുകയും ചെയ്യുക. 9നിങ്ങളുടെ
വീടുകളുടെ കട്ടിളകളിലും കവാടങ്ങളിലും
അവ എഴുതിവയ്ക്കുക.
10“നിങ്ങളുടെ ദൈവമായ യഹോവ നിങ്ങ
ളുടെ പൂർവ്വികരായ അബ്രാഹാം, യിസ്ഹാക്ക്,
യാക്കോബ് എന്നിവരോട് ഒരു വാഗ്ദാനം
ചെയ്തു. ഈ ഭൂമി നിങ്ങൾക്കു നൽകാമെന്നായി
രുന്നു യഹോവയുടെ വാഗ്ദാനം. യഹോവ
ആ ഭൂമി നിങ്ങൾക്കു തരും! വലുതും സമ്പന്നവു
മായ നഗരങ്ങൾ; നിങ്ങൾ നിർമ്മിക്കാത്ത നഗര
ങ്ങൾ അവൻ നിങ്ങൾക്കു തരും. 11നിങ്ങൾ
കൊണ്ടുവയ്ക്കാത്ത നന്മകൾ നിറഞ്ഞ വീടു
കളും യഹോവ നിങ്ങൾക്കു തരും. നിങ്ങൾ
കുഴിക്കാത്ത കിണറുകൾ യഹോവ നിങ്ങൾക്കു
തരും. നിങ്ങൾ നടാത്ത മുന്തിരിയുടെയും ഒലീ
വിന്റെയും തോട്ടങ്ങൾ അവൻ നിങ്ങൾക്കു
നൽകും. നിങ്ങൾക്കു സമൃദ്ധമായി ആഹാരവും
കിട്ടും.
12“പക്ഷേ ഏറ്റവും ശ്രദ്ധാലുക്കളായി ഇരി
ക്കുക! യഹോവയെ മറക്കരുത്. നിങ്ങൾ ഈജി
പ്തിൽ അടിമകളായിരുന്നുവെങ്കിലും യഹോവ
നിങ്ങളെ ഈജിപ്തിൽനിന്നും മോചിപ്പിച്ചു.
13നിങ്ങളുടെ ദൈവമായ യഹോവയെ ആദ
രിക്കുകയും അവനെ മാത്രം ശുശ്രൂഷിക്കുകയും
ചെയ്യുക. അവന്റെ നാമത്തിൽ മാത്രം നിങ്ങൾ
പ്രതിജ്ഞകൾ ചെയ്യുക. വ്യാജദൈവങ്ങളുടെ
പേരുകൾ ഉപയോഗിക്കാതിരിക്കുക! 14മറ്റു
ദൈവങ്ങളെ നിങ്ങൾ അനുഗമിക്കരുത്. നിങ്ങൾ
ക്കു ചുറ്റും ജീവിക്കുന്ന മനുഷ്യരുടെ ദേവന്മാരെ
യും നിങ്ങൾ പിന്തുടരരുത്. 15നിങ്ങളുടെ ദൈവ
മായ യഹോവ എന്നും നിങ്ങളോടൊപ്പമുണ്ട്.
തന്റെ ജനത മറ്റു ദൈവങ്ങളെ ആരാധിക്കുന്നത്
യഹോവ വെറുക്കുകയും ചെയ്യുന്നു! അതി
നാൽ നിങ്ങൾ ആ മറ്റു ദൈവങ്ങളെ പിന്തുടർ
ന്നാൽ, യഹോവ നിങ്ങളോട് വളരെ കോപി
ക്കും. അവൻ നിങ്ങളെ ഭൂമുഖത്തുനിന്നു തന്നെ
നശിപ്പിക്കും.
16“മസ്സയിൽവച്ച് നിങ്ങൾ യഹോവയെ പരീ
ക്ഷിച്ചതു പോലെ നിങ്ങളുടെ ദൈവമാകുന്ന
യഹോവയെ നിങ്ങൾ പരീക്ഷിക്കരുത്. 17നിങ്ങ
ളുടെ ദൈവമായ യഹോവയുടെ കല്പനകൾ
നിങ്ങൾ തീർച്ചയായും അനുസരിക്കണം.
അവൻ നിങ്ങൾക്കു തന്ന എല്ലാ വചനങ്ങളും
നിയമങ്ങളും അനുസരിക്കണം.
18ശരിയും നല്ലതുമായ കാര്യങ്ങൾ- യഹോ
വയെ സന്തുഷ്ടനാക്കുന്ന കാര്യങ്ങൾ നിങ്ങൾ
ചെയ്യുക. അപ്പോൾ നിങ്ങൾക്കു നല്ലതേ വരൂ.
അപ്പോൾ നിങ്ങൾക്കു കടന്നുചെന്ന് യഹോവ
നിങ്ങളുടെ പൂർവ്വികർക്കു വാഗ്ദാനം ചെയ്ത
ആ നല്ല ഭൂമി സ്വന്തമാക്കാം. 19യഹോവ പറഞ്ഞ
തുപോലെ തന്നെ നിങ്ങൾ നിങ്ങളുടെ ശത്രു
ക്കളെ അവിടെനിന്നും തുരത്തും.

### ദൈവത്തിന്റെ പ്രവൃത്തികൾ കുട്ടികളെ പഠിപ്പിക്കുക

20“ഭാവിയിൽ നിങ്ങളുടെ പുത്രൻ ചോദി
ച്ചേക്കാം, ‘നമ്മുടെ ദൈവമായ യഹോവ
നിങ്ങൾക്ക് ഉപദേശങ്ങളും നിയമങ്ങളും ചട്ട
ങ്ങളും തന്നു. അവയുടെ അർത്ഥമെന്താണ്?’
21അപ്പോൾ നിങ്ങൾ പുത്രനോടു പറയണം,
‘നമ്മൾ ഈജിപ്തിൽ ഫറവോന്റെ അടിമകളാ
യിരുന്നു. പക്ഷേ യഹോവ അവന്റെ മഹാശ
ക്തിയാൽ നമ്മെ അവിടെനിന്നും മോചിപ്പിച്ചു.
22യഹോവ മഹത്തും അത്ഭുതകരങ്ങളുമായ
കാര്യങ്ങൾ ചെയ്തു. ഈജിപ്തുജനതയോടും
ഫറവോനോടും ഫറവോന്റെ കൊട്ടാരവാസി
കളോടും അവൻ ഇങ്ങനെ ചെയ്യുന്നത് ഞങ്ങൾ
കണ്ടു. 23നമ്മുടെ പൂർവ്വികർക്ക് യഹോവ നൽ
കിയിരിക്കുന്ന വാഗ്ദാനപ്രകാരം ഈ ഭൂമി
നമുക്കു തരുന്നതിന് അവൻ നമ്മളെ ഈജി
പ്തിൽനിന്നും മോചിപ്പിച്ചു. 24ഈ വചനങ്ങൾ
അനുസരിക്കാൻ യഹോവ നമ്മളോടുകല്പിച്ചു.
നമ്മുടെ ദൈവമായ യഹോവയെ നാം ആദരി
ക്കണം. അപ്പോൾ അവൻ നമ്മെ എല്ലായ്പ്പോ
ഴും നന്മയോടെ ജീവിക്കാനിടയാക്കും. 25നമ്മുടെ
ദൈവമായ യഹോവ പറഞ്ഞതുപോലെ
നമ്മൾ മുഴുവൻ നിയമങ്ങളും അനുസരിച്ചാൽ,
നമ്മൾ നല്ലൊരു കാര്യം ചെയ്തെന്ന് അവൻ
പറയും. *’

### യിസ്രായേൽ, ദൈവത്തിന്റെ വിശിഷ്ടജനത

7 “നിങ്ങൾ പ്രവേശിച്ചു സ്വന്തമാക്കാൻ പോ
കുന്ന സ്ഥലത്തേക്ക് നിങ്ങളുടെ ദൈവമായ
യഹോവ നിങ്ങളെ നയിക്കും. അനേകം രാഷ്ട്ര
ങ്ങളെ യഹോവ നിങ്ങൾക്കുവേണ്ടി തുരത്തും-
ഹിത്യർ, ഗിർഗ്ഗശ്യർ, അമോര്യർ, കനാന്യർ,
പെരിസ്യർ, ഹിവ്യർ, യെബൂസ്യർ ഇങ്ങനെ
നിങ്ങളെക്കാൾ വലുതും ശക്തവുമായ ഏഴു
രാജ്യങ്ങളെ തുരത്തും. 2നിങ്ങളുടെ ദൈവമായ
യഹോവ ഈ രാജങ്ങളെ നിങ്ങളുടെ അധികാ
രത്തിൻ കീഴിലാക്കും. നിങ്ങൾ അവരെ തോല്പി
ക്കും. നിങ്ങൾ അവരെ പൂർണ്ണമായും നശിപ്പി
ക്കണം. അവരുമായി ഒരു കരാർ ഉണ്ടാക്കരുത്.
അവരോട് കരുണ കാണിക്കുകയുമരുത്. 3അവ
രിലാരെയും വിവാഹം കഴിക്കരുത്. മറ്റു രാഷ്ട്ര
ക്കാരിൽനിന്ന് വിവാഹം കഴിക്കാൻ നിങ്ങളുടെ
മക്കളെയും അനുവദിക്കരുത്. 4കാരണം, അവർ
നിങ്ങളുടെ മക്കളെ, എന്നെ അനുസരിക്കുന്ന
തിൽ നിന്നും പിൻതിരിപ്പിക്കും. അപ്പോൾ നിങ്ങ
ളുടെ മക്കൾ മറ്റു ദൈവങ്ങളെ ശുശ്രൂഷിക്കും.
യഹോവ നിങ്ങളോട് വളരെ കോപിക്കുകയും
ചെയ്യും. അവൻ നിങ്ങളെ വേഗത്തിൽ നശി
പ്പിക്കും.

### വ്യാജദൈവങ്ങളെ നശിപ്പിക്കുക

5“ആ രാഷ്ട്രങ്ങളോട് നിങ്ങൾ ചെയ്യേണ്ടത്
ഇതൊക്കെയാണ്. അവരുടെ യാഗപീഠങ്ങളെ
തകർക്കുകയും അവരുടെ സ്മാരകശിലകളെ
കഷണങ്ങളാക്കുകയും ചെയ്യുക. അവരുടെ
അശേരതൂണുകൾ വെട്ടിയിട്ട് അവയുടെ പ്രതി
മകൾ തകർത്ത് തീയിടുക! 6എന്തുകൊണ്ടെ
ന്നാൽ, നിങ്ങൾ യഹോവയുടെ വിശിഷ്ടജനത
യാകുന്നു. ഭൂമിയിലെ മുഴുവൻ ജനങ്ങളിൽ
നിന്നും നിങ്ങളുടെ ദൈവമായ യഹോവ നിങ്ങ
ളെ തന്റെ വിശിഷ്ടജനതയാക്കുന്നതിന് അവ
ന്റേതു മാത്രമായി തെരഞ്ഞെടുത്തു. 7യഹോവ
നിങ്ങളെ സ്നേഹിക്കുവാനും തെരഞ്ഞെടുക്കു
വാനും എന്താണു കാരണം? നിങ്ങൾ ഒരു മഹാ
ജനതയായതിനാലല്ല അത്. നിങ്ങൾ എല്ലാ ജന
തകളെക്കാളും എണ്ണത്തിൽ കുറഞ്ഞവർ! 8പക്ഷേ
യഹോവ തന്റെ മഹാശക്തിയാൽ നിങ്ങളെ
ഈജിപ്തിൽനിന്നും മോചിപ്പിച്ചു. അവൻ
നിങ്ങളെ അടിമത്തത്തിൽനിന്നു മോചിപ്പിച്ചു.

---

**നമ്മുടെ ... പറയും** അഥവാ “ദൈവം കല്പിച്ചതു പോലെ തന്നെ നാം അവന്റെ മുഴുവൻ നിയമങ്ങളും ശ്രദ്ധയോടെ അനുസരിച്ചാൽ നമ്മുടെ ദൈവമാകുന്ന യഹോവ നമുക്ക് നീതിമാന്മാർ എന്ന അംഗീകാരം നൽകും.”

ഈജിപ്തിലെ രാജാവായ ഫറവോനിൽ
നിന്നും അവൻ നിങ്ങളെ സ്വതന്ത്രരാക്കി. കാര
ണമെന്തെന്നാൽ, യഹോവ നിങ്ങളെ സ്നേഹി
ക്കുന്നു. മാത്രവുമല്ല, നിങ്ങളുടെ പൂർവ്വികരോട്
അവൻ ചെയ്ത വാഗ്ദാനം അവന് പാലിക്കേ
ണ്ടതുമുണ്ടായിരുന്നു.
9"അതിനാൽ, നിങ്ങളുടെ ദൈവമായ
യഹോവ മാത്രമാണ് ദൈവമെന്നും അവനെ
നിങ്ങൾക്കു വിശ്വസിക്കാമെന്നും ഓർമ്മിക്കുക.
അവൻ തന്റെ കരാർ പാലിക്കുന്നു. തന്നെ
സ്നേഹിക്കുന്നവരും തന്റെ കല്പനകൾ അനു
സരിക്കുന്നവരുമായ എല്ലാവരോടും അവൻ
കാരുണ്യം കാട്ടുന്നു. ഒരായിരം തലമുറകളിലൂടെ
അവൻ തന്റെ കാരുണ്യം കാട്ടും. 10തന്നെ വെറു
ക്കുന്നവരെ യഹോവ ശിക്ഷിക്കുന്നു. അവൻ
അവരെ നശിപ്പിക്കും. തന്നെ വെറുക്കുന്നവരെ
ശിക്ഷിക്കുന്ന കാര്യത്തിൽ അവൻ സാവധാന
മായിരിക്കയില്ല. 11അതിനാൽ ഞാൻ നിങ്ങൾ
ക്കിന്നു തന്ന കല്പനകൾ, നിയമങ്ങൾ, ചട്ടങ്ങൾ
എന്നിവ അനുസരിക്കാൻ പ്രത്യേകം ശ്രദ്ധി
ക്കുക. 12"നിങ്ങൾ ഈ നിയമം ശ്രദ്ധിക്കുകയും
നിഷ്കർഷയോടെ അവ പാലിക്കുകയും ചെ
യ്താൽ നിങ്ങളുടെ ദൈവമായ യഹോവ നിങ്ങ
ളോടുള്ള തന്റെ സ്നേഹത്തിന്റെ കരാർ
പാലിക്കും. നിങ്ങളുടെ പൂർവ്വികർക്ക് അവൻ
നൽകിയ വാഗ്ദാനമാണിത്. 13അവൻ നിങ്ങളെ
സ്നേഹിക്കുകയും അനുഗ്രഹിക്കുകയും ചെയ്യും.
അവൻ നിങ്ങളുടെ രാജ്യത്തെ വളർത്തും. നിങ്ങ
ളുടെ കുട്ടികളെ അവൻ അനുഗ്രഹിക്കും. നിങ്ങ
ളുടെ വയലുകളെ അവൻ നല്ല വിളവുകൊണ്ട്
അനുഗ്രഹിക്കും. അവൻ നിങ്ങൾക്കു ധാന്യവും
പുതിയ വീഞ്ഞും എണ്ണയും നൽകും. അവൻ
നിങ്ങളുടെ പശുക്കൾക്ക് പശുക്കുട്ടികളെയും
ആടുകൾക്ക് കുഞ്ഞാടുകളെയും നൽകി അനു
ഗ്രഹിക്കും. യഹോവ നിങ്ങൾക്കു നൽകാമെന്ന്
നിങ്ങളുടെ പൂർവ്വികരോട് വാഗ്ദാനം ചെയ്ത
ഭൂമിയിൽ നിങ്ങൾക്ക് ഈ അനുഗ്രഹങ്ങളെല്ലാം
ലഭിക്കും.
14"നിങ്ങൾ എല്ലാവരെക്കാളും അനുഗ്രഹിക്ക
പ്പെടും. എല്ലാ ഭാര്യാഭർത്താക്കന്മാർക്കും കുട്ടിക
ളുണ്ടാകും. നിങ്ങളുടെ പശുക്കൾക്ക് കുട്ടിക
ളുണ്ടാകും. 15നിങ്ങളിൽനിന്ന് യഹോവ എല്ലാ
രോഗങ്ങളെയും എടുത്തുകളയുകയും ചെയ്യും.
ഈജിപ്തിൽ നിങ്ങളെ ബാധിച്ചിരുന്ന മാരക
രോഗങ്ങൾ നിങ്ങളെ ബാധിക്കാൻ യഹോവ
അനുവദിക്കില്ല. പക്ഷേ ആ രോഗങ്ങൾക്ക്
നിങ്ങളുടെ ശത്രുക്കളെ അവൻ ഇരയാക്കും.
16നിങ്ങളുടെ ദൈവമായ യഹോവയുടെ സഹാ
യത്തോടെ നിങ്ങൾ തോല്പിക്കുന്ന ശത്രുക്കളെ
മുഴുവൻ നശിപ്പിക്കണം. അവരോട് അനുതാപം
തോന്നരുത്. അവരുടെ ദേവന്മാരെ ആരാധിക്ക
രുത്. കാരണം, അവർ ഒരു കെണിയാണ്- അവർ
നിങ്ങളുടെ ജീവിതം നശിപ്പിക്കും.

## തന്റെ ജനങ്ങളെ സഹായിക്കാമെന്നു യഹോവയുടെ വാഗ്ദാനം

17"'ആ രാജ്യങ്ങൾ ഞങ്ങളുടേതിനെക്കാൾ
വലുതാണ്. ഞങ്ങൾക്കെങ്ങനെ അവരെ തുര
ത്താനാവും?' എന്നു നിങ്ങൾ മനസ്സിൽ പറയ
രുത്. 18നിങ്ങൾ അവരെ ഭയക്കരുത്. നിങ്ങളുടെ
ദൈവമായ യഹോവ ഈജിപ്തിലെ ഫറവോ
നോടും അവന്റെ ജനതയോടും ചെയ്തത്
നിങ്ങൾ ഓർമ്മിക്കണം. 19അവൻ അവർക്കു നൽ
കിയ വലിയ ദുരിതങ്ങൾ നിങ്ങൾ കണ്ടതാണ്.
അവൻ ചെയ്ത അത്ഭുതകൃത്യങ്ങളും നിങ്ങൾ
കണ്ടു. നിങ്ങളെ ഈജിപ്തിൽനിന്നും മോചി
പ്പിക്കാൻ യഹോവ തന്റെ മഹാശക്തിയും കരു
ത്തും ഉപയോഗിച്ചതും നിങ്ങൾ കണ്ടു. നിങ്ങൾ
ഭയക്കുന്ന എല്ലാവർക്കുമെതിരെ നിങ്ങളുടെ
ദൈവമായ യഹോവ അതേ ശക്തി ഉപയോ
ഗിക്കും.
20"നിങ്ങളിൽനിന്നും രക്ഷപ്പെട്ട് ഒളിച്ചിരിക്കു
ന്നവരെ തെരഞ്ഞുപിടിക്കാൻ നിങ്ങളുടെ
ദൈവമായ യഹോവ കടന്നലുകളെവരെ അയ
ച്ചെന്നുവരാം. അവരെ മുഴുവൻ അവൻ നശി
പ്പിക്കും. 21അവരെ ഭയക്കരുത്, കാരണം നിങ്ങ
ളുടെ ദൈവമായ യഹോവ നിങ്ങളോടൊപ്പ
മാണ്. ദൈവം ശക്തനും ഭീതിദായകനുമാണ്.
22നിങ്ങളുടെ ദൈവമായ യഹോവ ആ ജനത
കളെ കുറേശ്ശെ നിങ്ങളുടെ രാജ്യത്തുനിന്നും
ഓടിക്കും. ഒറ്റയടിക്കു നിങ്ങൾ അവരെ നശിപ്പി
ക്കില്ല. അങ്ങനെ നിങ്ങൾ ചെയ്താൽ കാട്ടുമൃഗ
ങ്ങൾ നിങ്ങൾക്കുപദ്രവമാകുന്നത്ര പെരുകും.
23പക്ഷേ ആ രാഷ്ട്രങ്ങളെ തോല്പിക്കാൻ ദൈവ
മായ യഹോവ നിങ്ങളെ സഹായിക്കും. അവർ
പൂർണ്ണമായും നശിക്കുംവരെ യഹോവ യുദ്ധ
ത്തിൽ അവർക്കിടയിൽ ആശയക്കുഴപ്പമുണ്ടാ
ക്കും. 24അവരുടെ രാജാക്കന്മാരെ തോല്പിക്കാൻ
യഹോവ നിങ്ങളെ സഹായിക്കും. നിങ്ങൾ
അവരെ കൊല്ലണം. അപ്പോൾ അവർ എന്നെ
ങ്കിലും ജീവിച്ചിരുന്നതായി ലോകം ഓർക്കില്ല.
ആരും നിങ്ങളെ തടയില്ല. നിങ്ങൾ അവരെ
മുഴുവൻ നശിപ്പിക്കണം.
25"അവരുടെ ദേവപ്രതിമകൾ നിങ്ങൾ തീ
യിൽ വലിച്ചെറിഞ്ഞു ദഹിപ്പിക്കണം. ആ വിഗ്ര
ഹങ്ങളിലെ സ്വർണ്ണമോ വെള്ളിയോ നിങ്ങൾ
സൂക്ഷിക്കേണ്ടതില്ല. അവ നിങ്ങൾ സ്വന്തമാക്കി
യെടുക്കുകയുമരുത്. അത് നിങ്ങൾക്കൊരു
കെണിയായിരിക്കും- അതു നിങ്ങളുടെ ജീവിതം
തുലയ്ക്കും. കാരണം, നിങ്ങളുടെ ദൈവമായ
യഹോവ ആ വിഗ്രഹങ്ങളെ വെറുക്കുന്നു. 26ആ
നിന്ദ്യമായ വസ്തുക്കളൊന്നും നിങ്ങൾ വീട്ടിൽ
കൊണ്ടുവരരുത്, അല്ലാത്തപക്ഷം നിങ്ങളും
അതിനെപ്പോലെ ശപിക്കപ്പെടും. അവയെ
നിങ്ങൾ വെറുക്കണം! ആ വിഗ്രഹങ്ങൾ നിങ്ങൾ
നശിപ്പിക്കണം!

## യഹോവയെ ഓർമ്മിക്കുക

8 "ഞാനിന്ന് നിങ്ങൾക്കു തന്ന എല്ലാ കല്പന
കളും നിങ്ങൾ അനുസരിക്കണം. കാരണം,
അപ്പോൾ നിങ്ങൾ ജീവനോടെയിരിക്കുകയും
ഒരു മഹാരാജ്യമായി വളരുകയും ചെയ്യും.
യഹോവ നിങ്ങളുടെ പൂർവ്വികരോടു
വാഗ്ദാനം ചെയ്ത ഭൂമി നിങ്ങൾക്കു ലഭിക്കും.
2ഈ നാല്പതു കൊല്ലക്കാലം മരുഭൂമിയിലൂടെ
ദൈവമായ യഹോവ നിങ്ങളെ നയിച്ച ഈ
യാത്ര നിങ്ങൾ ഓർമ്മിക്കണം. യഹോവ നിങ്ങ
ളെ പരീക്ഷിക്കുകയായിരുന്നു. നിങ്ങളെ ഏറ്റ
വും വിനീതരാക്കുകയായിരുന്നു അവന്റെ
ലക്ഷ്യം. നിങ്ങളുടെ ഉള്ളിലിരിപ്പ് അവനറിയണ
മായിരുന്നു. തന്റെ കല്പനകൾ നിങ്ങൾ അനുസ
രിക്കുന്നുണ്ടോ എന്നറിയാനും അവൻ ആഗ്ര
ഹിച്ചു. 3യഹോവ നിങ്ങളെ വിനീതനാക്കുക
യും നിങ്ങൾക്കു വിശപ്പുണ്ടാക്കുകയും ചെയ്തു.
അപ്പോൾ അവൻ നിങ്ങൾക്കു മുമ്പ് അറിയാത്ത
തും നിങ്ങളുടെ പൂർവ്വികന്മാർ ഒരിക്കലും
കാണാത്തതുമായ 'മന്നാ' കൊണ്ട് നിങ്ങളെ
തീറ്റുകയും ചെയ്തു. യഹോവ എന്തിനാണി

ങ്ങനെയൊക്കെ ചെയ്തത്? കാരണം, മനുഷ്യരെ
ജീവിപ്പിക്കുന്നത് അപ്പം മാത്രമല്ലെന്ന് നിങ്ങളെ
ബോധ്യപ്പെടുത്താൻ യഹോവ ആഗ്രഹിച്ചു.
യഹോവയുടെ വചനങ്ങളിലാണ് ജീവന്റെ
ആധാരം. 4ഇക്കഴിഞ്ഞ നാല്പതു വർഷം നിങ്ങ
ളുടെ വസ്ത്രങ്ങൾ പഴകിക്കീറിയില്ല. കാലുകൾ
നീരുവന്നു പൊട്ടിയില്ല. കാരണം, യഹോവ
നിങ്ങളെ സംരക്ഷിച്ചു! 5നിങ്ങൾക്കു വേണ്ടിയാ
ണ് നിങ്ങളുടെ ദൈവമായ യഹോവ ഇതൊ
ക്കെ ചെയ്തതെന്ന് നിങ്ങൾ ഓർമ്മിക്കണം.
തന്റെ മകനെ പഠിപ്പിക്കുകയും തെറ്റു തിരു
ത്തുകയും ചെയ്യുന്ന ഒരു പിതാവിനെപ്പോലെ
യാണ് ദൈവം.

6“നിങ്ങളുടെ ദൈവമായ യഹോവയുടെ
കല്പനകൾ നിങ്ങൾ അനുസരിക്കണം. അവനെ
പിന്തുടരുകയും ആദരിക്കുകയും ചെയ്യുക.
7നിങ്ങളുടെ ദൈവമായ യഹോവ നിങ്ങളെ
നദികളും ഉറവകളുമുള്ള ഒരു നല്ല ഭൂമിയിലേക്കു
നയിക്കുന്നു. താഴ്വരകളിലും മലകളിലും ഭൂമി
യിൽനിന്ന് വെള്ളമൊഴുകുന്നു. 8ഗോതമ്പും
യവവും മുന്തിരിയും അത്തിമരങ്ങളും മാതള
നാരകങ്ങളുമുള്ള നാട്. ഒലീവെണ്ണയും തേനു
മുള്ള നാട്. 9അവിടെ നിങ്ങൾക്ക് സമൃദ്ധമായി
ആഹാരം ഉണ്ടായിരിക്കും. അവിടത്തെ പാറകൾ
ഇരുമ്പാകുന്നു. മലകളിൽനിന്ന് നിങ്ങൾക്കു
ചെമ്പു കുഴിച്ചെടുക്കാം. 10നിങ്ങൾക്ക് തിന്നാനു
ള്ളതെല്ലാം അവിടെ ലഭിക്കും. അപ്പോൾ നിങ്ങൾ
നിങ്ങളുടെ ദൈവമായ യഹോവയെ അവൻ
നിങ്ങൾക്കു നൽകിയ നല്ല ഭൂമിയുടെ പേരിൽ
സ്തുതിക്കുകയും ചെയ്യും.

### യഹോവയുടെ പ്രവൃത്തികൾ മറക്കരുത്

11“സൂക്ഷിച്ചിരിക്കുക. നിങ്ങളുടെ ദൈവമായ
യഹോവയെ മറക്കരുത്! ഞാൻ നിങ്ങൾക്കിന്നു
തരുന്ന കല്പനകളും നിയമങ്ങളും ചട്ടങ്ങളും
അനുസരിക്കാൻ ശ്രദ്ധിക്കുക. 12അപ്പോൾ നിങ്ങ
ൾക്കു ധാരാളം ഭക്ഷണം ലഭിക്കുകയും താമസി
ക്കാൻ നല്ല വീടുകൾ ലഭിക്കുകയും ചെയ്യും.
13നിങ്ങളുടെ പശുക്കളും ചെമ്മരിയാടുകളും
കോലാടുകളും ധാരാളമായി വളരും. നിങ്ങ
ൾക്കു ധാരാളം വെള്ളിയും സ്വർണ്ണവും കിട്ടും.
എല്ലാം നിങ്ങൾക്കു ധാരാളം ലഭിക്കും! 14അങ്ങനെ
യുണ്ടാകുമ്പോൾ അഹങ്കരിക്കാതെയിരിക്കാൻ
നിങ്ങൾ ശ്രദ്ധിക്കുക. നിങ്ങളുടെ ദൈവമായ
യഹോവയെ നിങ്ങൾ മറക്കരുത്. നിങ്ങൾ ഈജി
പ്തിൽ അടിമകളായിരുന്നു. പക്ഷേ യഹോവ
നിങ്ങളെ സ്വതന്ത്രരാക്കുകയും അവിടെനിന്ന്
പുറത്തേക്കു നയിക്കുകയും ചെയ്തു. 15വിശാ
ലവും ഭീകരവുമായ മരുഭൂമിയിലൂടെ യഹോവ
നിങ്ങളെ നയിച്ചു. വിഷപ്പാമ്പുകളും തേളുകളും
ആ മരുഭൂമിയിലുണ്ടായിരുന്നു! ഭൂമി വരണ്ട് ഒരു
തുള്ളി വെള്ളം പോലുമില്ലാതെയിരുന്നു.
എന്നാൽ യഹോവ നിങ്ങൾക്കു പാറയിൽ
നിന്നും വെള്ളം തന്നു. 16മരുഭൂമിയിൽ യഹോവ
നിങ്ങൾക്കു ഭക്ഷിക്കാൻ മന്നാ നൽകി- നിങ്ങ
ളുടെ പൂർവ്വികർ ഒരിക്കലും കണ്ടിട്ടില്ലാത്ത ഭക്ഷ
ണം. യഹോവ നിങ്ങളെ പരീക്ഷിച്ചു. എന്തു
കൊണ്ടെന്നാൽ അവസാനം നിങ്ങൾക്ക് എല്ലാം
നന്നായി വരുന്നതിന് യഹോവ നിങ്ങളെ വിനീ
തരാക്കിയിരിക്കുന്നു. 17‘എന്റെ സ്വന്തം ശക്തി
യും കഴിവും കൊണ്ടാണ് ഈ ധനമെല്ലാം
എനിക്കു കിട്ടിയത്.’ എന്നു മാത്രം പറയാതിരി
ക്കുക. 18നിങ്ങളുടെ ദൈവമായ യഹോവയെ
ഓർമ്മിക്കുക. നിങ്ങൾക്ക് എല്ലാം ചെയ്യാനുള്ള
ശക്തി തന്നത് അവനാണെന്ന് ഓർമ്മിക്കുക!
യഹോവ എന്തിനാണിങ്ങനെ ചെയ്യുന്നത്?
എന്തുകൊണ്ടെന്നാൽ ഇന്ന് അവൻ ചെയ്യുമ്പോ
ലെ നിങ്ങളുടെ പൂർവ്വികർക്കു നൽകിയ കരാർ
പാലിക്കാൻ അവൻ ആഗ്രഹിക്കുന്നു!

19“ഒരിക്കലും നിങ്ങളുടെ ദൈവമായ യഹോ
വയെ മറക്കരുത്. മറ്റു ദൈവങ്ങളെ ഒരിക്കലും
പിന്തുടരരുത്! അവരെ ആരാധിക്കുകയോ
ശുശ്രൂഷിക്കുകയോ ചെയ്യരുത്. അങ്ങനെ ചെ
യ്താൽ നിങ്ങൾ തീർച്ചയായും നശിപ്പിക്കപ്പെ
ടുമെന്ന് ഞാനിന്നു നിങ്ങൾക്കു മുന്നറിയിപ്പു
തരുന്നു. 20യഹോവ നിങ്ങൾക്കുവേണ്ടി മറ്റു
രാജ്യങ്ങളെ നശിപ്പിക്കുന്നു. പക്ഷേ നിങ്ങൾ
മറ്റു ദൈവങ്ങളെ പിന്തുടർന്നാൽ അവരെപ്പോ
ലെ നിങ്ങൾ നശിപ്പിക്കപ്പെടും! എന്തുകൊണ്ടെ
ന്നാൽ, നിങ്ങളുടെ ദൈവമായ യഹോവയെ
ശ്രവിക്കുന്നതു നിങ്ങൾ നിർത്തി!

### യഹോവ യിസ്രായേലിനോടൊപ്പ മായിരിക്കും

9 “യിസ്രായേൽജനമേ ശ്രദ്ധിക്കുക! നിങ്ങ
ളിന്ന് യോർദ്ദാൻനദി കുറുകെ കടക്കണം.
നിങ്ങൾ ആ ഭൂമിയിലേക്കു കടന്ന് നിങ്ങളെ
ക്കാൾ വലുതും ശക്തവുമായ ജനതകളെ തുര
ത്തണം. അവരുടെ നഗരങ്ങൾ വലുതും
ആകാശം മുട്ടെ മതിലുള്ളവയുമാണ്! 2അവിട
ത്തെ ജനങ്ങൾ ഉയരമുള്ളവരും ശക്തരുമാണ്.
അവരാണ് അനാക്യർ. നിങ്ങൾക്കവരെപ്പറ്റി
അറിയാം. ‘അനാക്യരെ തോല്പിക്കാൻ ആർക്കും
സാദ്ധ്യമല്ല’ എന്നു ചാരന്മാർ പറയുന്നതു
നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. 3പക്ഷേ, നിങ്ങൾക്കു
മുമ്പേ നദി കടന്നു പോകുന്നതു ദൈവമാണെ
ന്നും നശിപ്പിക്കുന്ന അഗ്നി പോലെയാണ് ദൈ
വമെന്നും നിങ്ങൾക്ക് ഉറപ്പിക്കാം! ആ രാഷ്ട്ര
ങ്ങളെ യഹോവ നശിപ്പിക്കും. അവൻ അവരെ
നിങ്ങൾക്കു മുമ്പിൽ വീഴ്ത്തും. അവരെ നിങ്ങൾ
പുറത്തേക്കു തുരത്തും. നിങ്ങൾ വേഗം അവരെ
നശിപ്പിക്കും. ഇങ്ങനെ സംഭവിക്കുമെന്ന്
യഹോവ നിങ്ങൾക്കു വാക്കു തന്നിട്ടുണ്ട്.

4“നിങ്ങളുടെ ദൈവമായ യഹോവ ആ
രാഷ്ട്രങ്ങളെ നിങ്ങൾക്കു വേണ്ടി പുറത്താക്കും.
പക്ഷേ ‘ഞങ്ങൾ വളരെ നല്ലവരായതുകൊണ്ട്
യഹോവ ഞങ്ങളെ ഇവിടെ താമസിക്കാനായി
കൊണ്ടുവന്നു’ എന്നു സ്വയം പറയരുത്. അതല്ല
കാരണം! അവർ ദുഷ്ടന്മാരായതുകൊണ്ടാണ്.
നിങ്ങൾ നല്ലവരായതുകൊണ്ടല്ല യഹോവ
അവരെ പുറത്താക്കിയത്. 5നിങ്ങൾ നല്ലവരും
സന്മാർഗ്ഗികളുമായതു കൊണ്ടല്ല നിങ്ങൾ
അങ്ങോട്ടു പോയി അവരുടെ രാജ്യം സ്വന്തമാ
ക്കുന്നത്. നിങ്ങൾ കടന്നു ചെല്ലുമ്പോൾ നിങ്ങ
ളുടെ ദൈവമായ യഹോവ അവിടെ വസിക്കു
ന്നവരെ അവരുടെ ദുർമ്മാർഗ്ഗം മൂലം പുറത്താ
ക്കുകയാണ്. യഹോവയ്ക്ക് താൻ നിങ്ങളുടെ
പൂർവ്വികരായ അബ്രഹാമിനോടും യിസ്ഹാ
ക്കിനോടും യാക്കോബിനോടും നടത്തിയ
വാഗ്ദാനം പാലിക്കാൻ ആഗ്രഹമുണ്ട്. അതു
കൊണ്ട് 6 നിങ്ങളുടെ ദൈവമായ യഹോവ
ആ നല്ല ഭൂമി നിങ്ങൾക്കു താമസിക്കാൻ തരുന്നു.
പക്ഷേ നിങ്ങൾ നല്ലവരായതുകൊണ്ടല്ല അത്.
നിങ്ങൾ വളരെ കഠിനഹൃദയരാണെന്നതാണു
സത്യം.

### യഹോവയുടെ കോപം ഓർമ്മിക്കുക

7“നിങ്ങളുടെ ദൈവമായ യഹോവയെ മരു
ഭൂമിയിൽ വച്ച് നിങ്ങൾ കോപിഷ്ഠരാക്കിയത്

സ്മരിക്കുക! ഈജിപ്തിൽനിന്നും പുറപ്പെട്ട
അന്നു മുതൽ ഇവിടെയെത്തുംവരെ യഹോ
വയെ അനുസരിക്കാൻ നിങ്ങൾ വിസമ്മതിച്ചു.
8ഹോരേബുമലയിൽ വച്ച് നിങ്ങൾ യഹോ
വയെ ദേഷ്യപ്പെടുത്തി. നിങ്ങളെ നശിപ്പി
ക്കാനും മാത്രം കോപം യഹോവയ്ക്കുണ്ടായി!
9രണ്ടു പരന്ന കല്ലുകൾക്കായി ഞാൻ മലമുകളി
ലേക്കു കയറി. ആ കല്ലുകളിന്മേലാണ് യഹോവ
നിങ്ങളുമായി ഉണ്ടാക്കിയ കരാർ എഴുതി വച്ചി
രുന്നത്. ഞാൻ നാല്പതു പകലും നാല്പതു രാത്രി
യും മലമുകളിൽ തങ്ങി. ഞാൻ എന്തെങ്കിലും
തിന്നുകയോ കുടിക്കുകയോ ഉണ്ടായില്ല.
10യഹോവ പരന്ന കല്ലുകൾ എനിക്കു നൽകി.
ആ കല്ലുകളിൽ യഹോവ തന്റെ കല്പനകൾ
തന്റെ വിരലുകൊണ്ട് എഴുതി. നിങ്ങൾ മല
യിൽ സമ്മേളിച്ചപ്പോൾ അഗ്നിയിൽ നിന്ന്
ദൈവം നിങ്ങളോടു പറഞ്ഞതെല്ലാം അവൻ
ആ കല്ലുകളിൽ എഴുതി.

11“നാല്പതു പകലുകളുടെയും നാല്പതു രാവു
കളുടെയും അവസാനം യഹോവ എനിക്കു
പരന്ന കല്ലുകൾ തന്നു. കരാറിന്റെ കല്ലുകൾ.
12അനന്തരം യഹോവ എന്നോടു പറഞ്ഞു,
‘വേഗം എഴുന്നേറ്റ് താഴേക്കു പോവുക. ഈജി
പ്തിൽനിന്നും നീ കൊണ്ടുവന്ന ജനങ്ങൾ
സ്വയം നശിക്കുന്നു. അവർ വേഗം എന്റെ
കല്പനകൾ അനുസരിക്കുന്നത് നിർത്തിയിരിക്കു
ന്നു! അവർ സ്വർണ്ണം കൊണ്ടൊരു വിഗ്രഹമു
ണ്ടാക്കിയിരിക്കുന്നു.’

13“യഹോവ ഇത്രയും കൂടി എന്നോടു പറ
ഞ്ഞു, ‘ഇവരെ ഞാൻ നിരീക്ഷിച്ചു. അവർ
വളരെ കഠിനഹൃദയരാണ്! 14ഇവരുടെ പേരു
പോലും ആരും ഓർമ്മിക്കാത്തവിധം ഞാനി
വരെ നശിപ്പിക്കട്ടെ! അനന്തരം ഞാൻ നിന്നിൽ
നിന്ന് ഇവരെക്കാൾ വലുതും ശക്തവുമായ
മറ്റൊരു രാഷ്ട്രത്തെ സൃഷ്ടിക്കും.’

## സ്വർണ്ണ കാളക്കുട്ടി

15“അനന്തരം ഞാൻ തിരിച്ചു മലയിറങ്ങി.
മല അഗ്നിയിൽ എരിയുകയായിരുന്നു. കരാറി
ന്റെ രണ്ടു കല്ലുകളും എന്റെ കൈകളിലുണ്ടാ
യിരുന്നു. 16ഞാൻ നോക്കിയപ്പോൾ നിങ്ങൾ
നിങ്ങളുടെ ദൈവമായ യഹോവയ്ക്കെതിരെ
പാപം ചെയ്തിരുന്നു. സ്വർണ്ണം ഉരുക്കി നിങ്ങളു
ണ്ടാക്കിയ കാളക്കുട്ടിയെ ഞാൻ കണ്ടു. യഹോ
വയെ അനുസരിക്കുന്നത് നിങ്ങൾ ഇത്രവേഗം
നിർത്തി! 17അതിനാൽ ഞാൻ രണ്ടു പരന്ന
കല്ലുകളുമെടുക്കുകയും അവ നിലത്തെറിയു
കയും ചെയ്തു. അവിടെ നിങ്ങളുടെ കൺമു
മ്പിൽ വച്ച് ഞാൻ ആ കല്ലുകളെ കഷണങ്ങ
ളാക്കി. 18അനന്തരം ഞാൻ മുമ്പു ചെയ്തതു
പോലെ എന്റെ നെറ്റി തറയിൽ മുട്ടിച്ച് യഹോ
വയുടെ മുമ്പിൽ നാല്പതു രാവും നാല്പതു പക
ലും നമസ്കരിച്ചു. ഞാൻ എന്തെങ്കിലും തിന്നു
കയോ വെള്ളം കുടിക്കുകയോ ചെയ്തില്ല.
നിങ്ങൾ അത്ര കൊടുംപാപം ചെയ്തതിനാ
ലാണ് ഞാൻ അതു ചെയ്തത്. ദുഷിച്ച കാര്യ
ങ്ങൾ ചെയ്ത് നിങ്ങൾ യഹോവയെ പ്രകോപി
പ്പിച്ചു. 19യഹോവയുടെ കടുത്ത കോപത്തെ
ഞാൻ ഭയന്നു. നിങ്ങളെ നശിപ്പിക്കാൻ മാത്രം
കോപം അവനുണ്ടായിരുന്നു. പക്ഷേ യഹോവ
വീണ്ടും എന്റെ വാക്കുകൾ ശ്രദ്ധിച്ചു. 20യഹോ
വയ്ക്കു അഹരോനെ നശിപ്പിക്കാനും മാത്രം
കോപം ഉണ്ടായി! അതിനാൽ അപ്പോൾ ഞാൻ
അഹരോനു വേണ്ടിയും പ്രാർത്ഥിച്ചു. 21നിങ്ങ
ളുണ്ടാക്കിയ കാളക്കുട്ടിയെന്ന ആ ഭയങ്കര
വസ്തുവിനെ ഞാൻ എടുത്തു അഗ്നിയിൽ
ദഹിപ്പിച്ചു. ഞാനതിനെ കഷണങ്ങളാക്കി.
അതിനെ ഞാൻ ഇടിച്ചു പൊടിയാക്കി. അന
ന്തരം ഞാൻ ആ പൊടി മലയിൽനിന്നു വരു
ന്ന നദിയിലൊഴുക്കി.

## യിസ്രായേലിനോടു പൊറുക്കാൻ മോശെ ദൈവത്തോടു പ്രാർത്ഥിക്കുന്നു

22“തബേര, മസ്സ, കിബ്രോത്ത്-ഹത്താവ
എന്നിവിടങ്ങളിൽ വച്ചും നിങ്ങൾ യഹോ
വയെ കോപിഷ്ഠനാക്കി. 23കാദേശ്ബർന്നേയ
വിട്ടുപോകാൻ യഹോവ നിങ്ങളോടു പറ
ഞ്ഞതു നിങ്ങൾ അനുസരിച്ചുമില്ല. അവൻ പറ
ഞ്ഞു, ‘മുകളിലേക്കു ചെന്ന് ഞാൻ തരുന്ന
സ്ഥലം എടുക്കുക.’ പക്ഷേ നിങ്ങളുടെ ദൈവ
മായ യഹോവയെ അനുസരിക്കാൻ നിങ്ങൾ
കൂട്ടാക്കിയില്ല. നിങ്ങൾ അവനെ വിശ്വസി
ച്ചില്ല. അവന്റെ കല്പനയെ നിങ്ങൾ ശ്രദ്ധി
ച്ചില്ല. 24ഞാൻ നിങ്ങളെ അറിഞ്ഞപ്പോൾ മുതൽ
നിങ്ങൾ യഹോവയെ അനുസരിക്കാൻ വിസ
മ്മതിക്കുകയായിരുന്നു.

25“അങ്ങനെ, ഞാൻ നാല്പതു രാവും നാല്പതു
പകലും യഹോവയുടെ മുമ്പിൽ നമസ്കരിച്ചു
കിടന്നു. എന്തുകൊണ്ടെന്നാൽ നിങ്ങളെ നശി
പ്പിക്കുമെന്ന് യഹോവ പറഞ്ഞു. 26ഞാൻ
യഹോവയോടു പ്രാർത്ഥിച്ചു. ഞാൻ പറഞ്ഞു:
എന്റെ യജമാനനായ യഹോവേ, അങ്ങയുടെ
ജനതയെ നശിപ്പിക്കരുതേ. അവർ അങ്ങയുടേ
താണ്. അങ്ങ് അങ്ങയുടെ മഹാശക്തിയാൽ
അവരെ ഈജിപ്തിൽനിന്നും മോചിപ്പിച്ചു
കൊണ്ടുവന്നു. 27അങ്ങയുടെ ഭൃത്യന്മാരായ
അബ്രാഹാമിനോടും യിസ്ഹാക്കിനോടും
യാക്കോബിനോടും അങ്ങു ചെയ്ത വാഗ്ദാന
ത്തെപ്പറ്റി ഓർമ്മിച്ചാലും. അവർ എത്ര കഠിന
ഹൃദയരാണെന്നതു മറക്കേണമേ. അവരുടെ ദുർ
മാർഗ്ഗങ്ങളെയോ പാപങ്ങളെയോ നോക്കാതി
രുന്നാലും. 28നീ നിന്റെ ജനതയെ ശിക്ഷിച്ചാൽ
ഈജിപ്തു കാർ ഇങ്ങനെ പറയും, ‘താൻ വാ
ഗ്ദാനം ചെയ്ത ഭൂമിയിലേക്ക് തന്റെ ജനതയെ
കൊണ്ടുപോകാൻ യഹോവയ്ക്കു കഴിഞ്ഞില്ല.
അവൻ അവരെ വെറുത്തു. അതിനാൽ അവരെ
കൊല്ലാൻ അവൻ മരുഭൂമിയിലേക്കു കൊണ്ടു
പോയി.’ 29പക്ഷേ, യഹോവേ, അവർ നിന്റെ
ജനതയാണ്. അവർ നിന്റേതാണ്. നിന്റെ
മഹാശക്തിയാൽ നീ അവരെ ഈജിപ്തിൽ
നിന്നും പുറത്തേക്കു കൊണ്ടുവന്നു.

## പുതിയ ശിലാഫലകങ്ങൾ

10 “അപ്പോൾ യഹോവ എന്നോടു പറ
ഞ്ഞു, ‘ആദ്യത്തെ രണ്ടു കല്ലുകൾ
പോലെ രണ്ടു ശിലാഫലകങ്ങൾ നീ മുറിച്ചെടു
ക്കുക. എന്നിട്ട് നീ മലകയറി എന്റെ അടു
ത്തേക്കു വരിക. തടി കൊണ്ട് ഒരു പെട്ടകവും
ഉണ്ടാക്കുക. 2ആദ്യത്തെ കല്ലുകളിൽ- നീ പൊട്ടി
ച്ചവ- എഴുതിയിരുന്ന അതേ വാക്കുകൾ ഞാൻ
ഇവയിലും എഴുതാം. നീ ഈ കല്ലുകൾ പെട്ടക
ത്തിൽ വയ്ക്കണം.’

3“അതിനാൽ ഞാൻ കരുവേലകത്തടി
കൊണ്ട് ഒരു പെട്ടകമുണ്ടാക്കി. പരന്ന രണ്ടു
കല്ലുകൾ ആദ്യത്തേതുപോലെ ഞാൻ വെട്ടിയെ
ടുത്തു. അനന്തരം ഞാൻ മലമുകളിലേക്കു
കയറി. പരന്ന രണ്ടു കല്ലുകളും കയ്യിലെടുത്തു.
4യഹോവ താൻ മുമ്പെഴുതിയ അതേ വാക്കു

കൾ ആ കല്ലുകളിലെഴുതി. നിങ്ങൾ മലയിൽ
കൂടിയപ്പോൾ അഗ്നിയിൽ നിന്നുകൊണ്ട്
നിങ്ങളോടു പറഞ്ഞ പത്തു കല്പനകൾ. അന
ന്തരം യഹോവ ശിലാഫലകങ്ങൾ എനിക്കു
നൽകി. 5ഞാൻ മലയിൽ നിന്നിറങ്ങി വന്നു.
ഫലകങ്ങൾ ഞാനുണ്ടാക്കിയ പെട്ടകത്തിൽ
വച്ചു. അവ അതിൽ വയ്ക്കാനാണ് യഹോവ
എന്നോടു കല്പിച്ചത്. കല്ലുകൾ ഇപ്പോഴും പെട്ട
കത്തിലുണ്ട്.”

6യിസ്രായേൽജനത ബെനേ-ആക്കാൻ ജനത
യുടെ കിണറുകളുടെ സമീപത്തുനിന്ന് മോസ
രയിലേക്കു പോയി. അഹരോൻ അവിടെ വച്ചു
മരിച്ചു. അവനെ അവിടെ അടക്കുകയും
ചെയ്തു. അഹരോന്റെ സ്ഥാനത്ത് അഹരോ
ന്റെ പുത്രൻ എലെയാസാർ പുരോഹിത
നായി. 7അനന്തരം യിസ്രായേൽജനത മോസര
യിൽനിന്നും ഗുദ്ഗോദയിലേക്കു പോയി. ഗുദ്
ഗോദയിൽനിന്നും അവർ യൊത്ബത്തെയിലേ
ക്കു പോവുകയും ചെയ്തു. നദികളുടെ ദേശമാ
യിരുന്നു അത്. 8അപ്പോൾ ലേവിഗോത്രക്കാരെ
തന്റെ വിശിഷ്ടജോലികൾക്കായി മറ്റു ഗോത്ര
ങ്ങളിൽനിന്നും യഹോവ വേർതിരിച്ചു. യഹോ
വയുടെ കരാറിന്റെ പെട്ടകം ചുമക്കുകയായിരു
ന്നു അവരുടെ ജോലി. അവർ യഹോവയുടെ
മുമ്പിൽ പുരോഹിതരായി ശുശ്രൂഷ നടത്തുക
യും ചെയ്തു. യഹോവയുടെ നാമത്തിൽ ജന
ങ്ങളെ അനുഗ്രഹിക്കുന്ന ജോലിയും അവർക്കു
ണ്ടായിരുന്നു. ഇന്നും അവർ ആ വിശുദ്ധജോലി
കൾ ചെയ്യുന്നു. 9അതിനാലാണ് ലേവ്യർക്ക്
മറ്റു ഗോത്രങ്ങളെപ്പോലെ ഭൂമിയിൽ വീതം ലഭി
ക്കാത്തത്. ലേവ്യർക്ക് തങ്ങളുടെ വീതമായി
യഹോവയെത്തന്നെ കിട്ടി. നിങ്ങളുടെ ദൈവ
മായ യഹോവ അവർക്ക് വാഗ്ദാനം ചെയ്തതും
അതു തന്നെ.

10“ആദ്യത്തേതു പോലെ ഞാൻ നാല്പതു
രാവും നാല്പതു പകലും മലയിൽ തങ്ങി. ഒരി
ക്കൽക്കൂടി യഹോവ എന്നെ ശ്രദ്ധിച്ചു.
നിങ്ങളെ നശിപ്പിക്കേണ്ടതില്ലന്നവൻ നിശ്ചയി
ച്ചു. 11യഹോവ എന്നോടു പറഞ്ഞു, ‘ചെന്ന്
ജനങ്ങളെ അവരുടെ യാത്രയിൽ നയിക്കുക.
അവർക്കു നൽകുമെന്ന് അവരുടെ പൂർവ്വിക
രോടു ഞാൻ വാഗ്ദാനം ചെയ്ത ഭൂമിയിലേക്ക്
അവർ പോയി വസിക്കട്ടെ.’

### യഥാർത്ഥത്തിൽ യഹോവ എന്താഗ്രഹിക്കുന്നു

12“യിസ്രായേൽജനമേ, ഇനി ശ്രദ്ധിക്കുക!
നിങ്ങളുടെ ദൈവമായ യഹോവ നിങ്ങളിൽ
നിന്ന് എന്താണ് യഥാർത്ഥത്തിൽ ആഗ്രഹിക്കു
ന്നത്? അവനെ നിങ്ങൾ ആദരിക്കുകയും അവൻ
പറയുന്നതു ചെയ്യുകയുമാണ് യഹോവ പ്രതീ
ക്ഷിക്കുന്നത്. നിങ്ങൾ അവനെ സ്നേഹിക്കു
കയും നിങ്ങളുടെ ദൈവമാകുന്ന യഹോവയെ
പൂർണ്ണമനസ്സോടും ആത്മാവോടും കൂടി ശുശ്രൂ
ഷിക്കുകയുമാണ് ദൈവം നിങ്ങളിൽനിന്ന്
പ്രതീക്ഷിക്കുന്നത്. 13അതിനാൽ ഞാനിന്നു
നിങ്ങൾക്കു തരുന്ന യഹോവയുടെ നിയമങ്ങളും
കല്പനകളും നിങ്ങൾ അനുസരിക്കുക. ഈ നിയ
മങ്ങളും കല്പനകളും നിങ്ങളുടെ നന്മയ്ക്കു
വേണ്ടിയുള്ളതാണ്.

14“എല്ലാം നിങ്ങളുടെ ദൈവമാകുന്ന യഹോ
വയുടേതാണ്. സ്വർഗ്ഗങ്ങളും അത്യുന്നത സ്വർ
ഗ്ഗങ്ങളും യഹോവയുടേതാണ്. ഭൂമിയും അതി
ലുള്ള വസ്തുക്കളും നിങ്ങളുടെ ദൈവമായ
യഹോവയുടേതാണ്. 15യഹോവ നിങ്ങളുടെ
പൂർവ്വികരെ വളരെ സ്നേഹിച്ചു. അവൻ
അവരെ സ്നേഹിച്ചതുകൊണ്ടാണ് നിങ്ങളെ,
അവരുടെ പിൻഗാമികളെ, അവൻ തന്റെ
വിശുദ്ധജനതയായി തെരഞ്ഞെടുത്തത്. മറ്റേ
തെങ്കിലും ജനങ്ങൾക്കു പകരം അവൻ നിങ്ങളെ
തെരഞ്ഞെടുത്തു. നിങ്ങളിപ്പോഴും അവന്റെ
തെരഞ്ഞെടുക്കപ്പെട്ടവരാണ്.

16“കഠിനഹൃദയരായിരിക്കരുത്. നിങ്ങളുടെ ഹൃ
ദയങ്ങൾ യഹോവയ്ക്കു നൽകുക. 17എന്തുകൊ
ണ്ടെന്നാൽ യഹോവ നിങ്ങളുടെ ദൈവമാ
കുന്നു. ദേവാധിദൈവവും കർത്താധികർത്താ
വും അവനാകുന്നു. അവനാണ് മഹാദൈവം.
പ്രബലനും ശക്തനുമായ പോരാളിയാണ്
അവൻ. യഹോവയ്ക്കു ഓരോ വ്യക്തിയും ഒരു
പോലെയാണ്. അവൻ തന്റെ മനസ്സു മാറ്റാൻ
പണം സ്വീകരിക്കാറില്ല. 18മാതാപിതാക്കളി
ല്ലാത്ത കുട്ടികളെ അവൻ സഹായിക്കുന്നു. വിധ
വകളെ അവൻ സഹായിക്കുന്നു. നമ്മുടെ രാജ്യ
ത്തെ വിദേശികളെപ്പോലും അവൻ സഹായി
ക്കുന്നു. അവൻ അവർക്കു ഭക്ഷണവും വസ്ത്ര
വും നൽകുന്നു. 19അതിനാൽ നിങ്ങളും ആ
വിദേശികളെ സ്നേഹിക്കണം. എന്തുകൊണ്ടെ
ന്നാൽ നിങ്ങളും ഈജിപ്തിൽ വിദേശികളായി
രുന്നു.

20“നിങ്ങൾ നിങ്ങളുടെ ദൈവമായ യഹോ
വയെ ആദരിക്കുകയും അവനെ മാത്രം ആരാ
ധിക്കുകയും ചെയ്യുക. ഒരിക്കലും അവനെ
വെടിയരുത്. നിങ്ങളുടെ പ്രതിജ്ഞകൾ അവ
ന്റെ നാമത്തിലായിരിക്കണം. 21നിങ്ങൾ
വാഴ്ത്തേണ്ടത് യഹോവയെ മാത്രമാണ്. അവ
നാണ് നിങ്ങളുടെ ദൈവം. അവൻ നിങ്ങൾക്കു
വേണ്ടി മഹത്തും അത്ഭുതകരവുമായ കൃത്യങ്ങൾ
ചെയ്തു. അവയൊക്കെ നിങ്ങൾ നിങ്ങളുടെ
സ്വന്തം കണ്ണുകൾ കൊണ്ട് കണ്ടു. 22നിങ്ങളുടെ
പൂർവ്വികർ ഈജിപ്തിലേക്കു പോയപ്പോൾ
ആകെ എഴുപതു പേരേ ഉണ്ടായിരുന്നുള്ളൂ.
ഇപ്പോൾ നിങ്ങളുടെ ദൈവമായ യഹോവ
നിങ്ങളെ ആകാശത്തിൽ നക്ഷത്രങ്ങൾ പോലെ
അനവധിയാക്കി.

### യഹോവയെ അനുസ്മരിക്കുക

11 “അതിനാൽ നിങ്ങൾ നിങ്ങളുടെ ദൈവ
മായ യഹോവയെ സ്നേഹിക്കണം.
അവൻ ചെയ്യാൻ പറയുന്ന കാര്യങ്ങൾ നിങ്ങൾ
ചെയ്യണം. അവന്റെ നിയമങ്ങളും ചട്ടങ്ങളും
കല്പനകളും നിങ്ങൾ എല്ലായ്പ്പോഴും അനുസ
രിക്കണം. 2നിങ്ങളുടെ ദൈവമാകുന്ന യഹോവ
നിങ്ങളെ പഠിപ്പിക്കാനായി ചെയ്ത എല്ലാ
മഹാകാര്യങ്ങളും നിങ്ങൾ ഇന്ന് ഓർമ്മിക്കണം.
അക്കാര്യങ്ങൾ കാണുകയും അവയിലൂടെ
ജീവിക്കുകയും ചെയ്തത് നിങ്ങളാണ്, നിങ്ങ
ളുടെ കുട്ടികളല്ല. യഹോവയുടെ മാഹാത്മ്യം
നിങ്ങൾ കണ്ടു. അവൻ എത്ര കരുത്തനാണെന്ന്
നിങ്ങൾ കണ്ടു. അവൻ ചെയ്യുന്ന ശക്തമായ
കാര്യങ്ങളും നിങ്ങൾ കണ്ടു 3അവൻ പ്രവർ
ത്തിച്ച അത്ഭുതകൃത്യങ്ങൾ കണ്ടത് നിങ്ങളാണ്,
നിങ്ങളുടെ കുട്ടികളല്ല. ഈജിപ്തിൽ അവി
ടത്തെ രാജാവായ ഫറവോനോടും മുഴുവൻ
രാജ്യത്തോടും അവൻ ചെയ്ത കാര്യങ്ങൾ
നിങ്ങൾ കണ്ടു. 4ഈജിപ്തുസേനയോടും അവ
രുടെ കുതിരകളോടും രഥങ്ങളോടും യഹോവ
ചെയ്ത കാര്യങ്ങൾ നിങ്ങളാണ് കണ്ടത്, നിങ്ങ
ളുടെ കുട്ടികളല്ല. അവർ നിങ്ങളെ പിന്തുടരുക
യായിരുന്നു. പക്ഷേ ചെങ്കടലിലെ വെള്ള

ത്താൽ മൂടിക്കൊണ്ട് യഹോവ അവരെ തടയു
ന്നത് നിങ്ങൾ കണ്ടു. യഹോവ അവരെ പൂർണ്ണ
മായും നശിപ്പിക്കുന്നത് നിങ്ങൾ കണ്ടു. 5നിങ്ങ
ളിവിടെ എത്തുംവരെ മരുഭൂമിയിൽ നിങ്ങളുടെ
ദൈവമാകുന്ന യഹോവ നിങ്ങൾക്കുവേണ്ടി
ചെയ്ത കാര്യങ്ങൾ മുഴുവൻ കണ്ടത് നിങ്ങ
ളാണ്, കുട്ടികളല്ല. 6രൂബേന്റെ കുടുംബത്തിലെ
എലീയാബിന്റെ മക്കളായ ദാഥാനോടും
അബീരാമിനോടും എന്താണു യഹോവ
ചെയ്തതെന്ന് നിങ്ങൾ കണ്ടു. ഭൂമി പിളർന്ന്
അവരെ വിഴുങ്ങുന്നത് യിസ്രായേൽജനത മുഴു
വൻ കണ്ടു. അത് അവരുടെ കുടുംബങ്ങളെയും
അവരുടെ കൂടാരങ്ങളെയും അവരുടെ മുഴുവൻ
ഭൃത്യരെയും മൃഗങ്ങളെയും അതു വിഴുങ്ങി.
7യഹോവ ചെയ്ത ആ മഹാകാര്യങ്ങൾ കണ്ടത്
നിങ്ങളാണ്, നിങ്ങളുടെ കുട്ടികളല്ല.

8“അതിനാൽ ഞാനിന്നു പറയുന്ന എല്ലാ
കല്പനകളും നിങ്ങൾ അനുസരിക്കണം.
അപ്പോൾ നിങ്ങൾ ശക്തരാകും. അപ്പോൾ നിങ്ങ
ൾക്കു യോർദ്ദാൻനദി കടക്കാനും നിങ്ങൾ പിടി
ച്ചടക്കാൻ തയ്യാറായി നിൽക്കുന്ന രാജ്യത്തേക്കു
പ്രവേശിക്കാനും കഴിയും. 9അനന്തരം നിങ്ങൾ
ദീർഘകാലം ആ രാജ്യത്തു ജീവിക്കും. നിങ്ങ
ളുടെ പൂർവ്വികർക്കും അവരുടെ മുഴുവൻ പിൻ
ഗാമികൾക്കും ആ ദേശം യഹോവ വാഗ്ദാനം
ചെയ്തതാണ്. അനേകം നന്മകൾ നിറഞ്ഞ*
ഒരു നാടാണത്. 10നിങ്ങൾക്കു ലഭിക്കാൻ
പോകുന്ന പ്രദേശം നിങ്ങൾ വന്ന ഈജിപ്തു
പോലുള്ള സ്ഥലമല്ല. ഈജിപ്തിൽ നിങ്ങൾ
വിത്തുകൾ നടുകയും നിങ്ങളുടെ കാലുപയോ
ഗിച്ച് തോട്ടിൽനിന്നും അതിന് വെള്ളമൊഴി
ക്കുകയും ചെയ്തു. നിങ്ങൾ ഒരു പച്ചക്കറിത്തോ
ട്ടത്തിലെന്ന പോലെ നിങ്ങളുടെ വയലുകൾ
നനച്ചു. 11എന്നാൽ നിങ്ങൾക്കു ഉടനെ ലഭി
ക്കാൻ പോകുന്ന സ്ഥലം അതു പോലുള്ളതല്ല.
യിസ്രായേലിൽ മലകളും താഴ്വരകളുമുണ്ട്.
ആകാശത്തുനിന്നും പെയ്യുന്ന മഴയിൽനിന്ന് ആ
ദേശത്തിന് വെള്ളം ലഭിക്കുന്നു. 12നിങ്ങളുടെ
ദൈവമായ യഹോവ ആ ദേശത്തെ പരിപാലി
ക്കുന്നു! നിങ്ങളുടെ ദൈവമായ യഹോവ ആ
ദേശത്തിനുമേൽ വർഷത്തിന്റെ ആരംഭം മുതൽ
അവസാനം വരെ നിരീക്ഷണം നടത്തുന്നു.

13“യഹോവ പറയുന്നു, ‘ഞാൻ നിങ്ങൾ
ക്കിന്നു തരുന്ന കല്പനകൾ നിങ്ങൾ ശ്രദ്ധയോടെ
കേൾക്കണം. നിങ്ങൾ നിങ്ങളുടെ ദൈവമായ
യഹോവയെ സ്നേഹിക്കുകയും പൂർണ്ണമന
സ്സോടും ആത്മാവോടും കൂടെ ശുശ്രൂഷിക്കു
കയും വേണം. നിങ്ങൾ അങ്ങനെ ചെയ്താൽ,
14ശരിയായ സമയത്തു നിങ്ങളുടെ ദേശത്ത്
ഞാൻ മഴ പെയ്യിക്കാം. ശരത്കാലമഴയും വസ
ന്തകാലമഴയും ഞാൻ അയയ്ക്കും. അപ്പോൾ
നിങ്ങൾക്കു ധാന്യവും പുതുവീഞ്ഞും എണ്ണ
യും ശേഖരിക്കാം. 15നിങ്ങളുടെ പശുക്കൾക്കായി
നിങ്ങളുടെ വയലുകളിൽ പുല്ലു വളർത്തും.
നിങ്ങൾക്കു സമൃദ്ധമായി ഭക്ഷണവും ഉണ്ടായി
രിക്കും.’

16“പക്ഷേ ഓർമ്മിക്കുക! ഒരിക്കലും നിങ്ങളുടെ
മനസ്സ് പ്രലോഭനത്തിനടിമപ്പെടരുത്. മറ്റു ദൈ
വങ്ങളെ ശുശ്രൂഷിക്കാനും ആരാധിക്കാനും
പോകരുത്. 17നിങ്ങൾ അങ്ങനെ ചെയ്താൽ
യഹോവ നിങ്ങളോടു വളരെ കോപിക്കും.
അവൻ ആകാശം അടയ്ക്കുകയും മഴയില്ലാതാ
ക്കുകയും ചെയ്യും. ആ നല്ല ദേശത്ത് വിളവുണ്ടാ
കുകയുമില്ല. യഹോവ നിങ്ങൾക്കു തരുന്ന നല്ല
ദേശത്തു നിങ്ങൾ വൈകാതെ തന്നെ മരിക്കും.

18“ഞാൻ തരുന്ന ഈ കല്പനകൾ ഓർമ്മിക്കുക.
അവ നിങ്ങളുടെ മനസ്സിൽ സൂക്ഷിക്കുക. ഈ
കല്പനകൾ എഴുതി അതു നിങ്ങളുടെ കൈ
കളിൽ കെട്ടുകയും നിങ്ങളുടെ നെറ്റിയിൽ അതു
ധരിക്കുകയും ചെയ്താൽ എന്റെ നിയമങ്ങൾ
ഓർക്കുന്നതിന് നിങ്ങളെ സഹായിക്കും. 19നിങ്ങ
ളുടെ കുട്ടികളെ ഈ നിയമങ്ങൾ പഠിപ്പിക്കുക.
നിങ്ങൾ വീടുകളിലിരിക്കുമ്പോഴും വഴിയി
ലൂടെ നടക്കുമ്പോഴും കിടക്കുമ്പോഴും എഴു
ന്നേൽക്കുമ്പോഴും ഈ കാര്യങ്ങളെപ്പറ്റി പറ
യുക. 20ഈ നിയമങ്ങൾ നിങ്ങളുടെ വീടുക
ളുടെ കട്ടിളകളിലും കവാടങ്ങളിലും എഴുതി
വയ്ക്കുക. 21അപ്പോൾ നിങ്ങളും നിങ്ങളുടെ
കുട്ടികളും, യഹോവ നിങ്ങളുടെ പൂർവികന്മാ
ർക്ക് വാഗ്ദാനം ചെയ്ത ഭൂമിയിൽ വളരെ
ക്കാലം ജീവിക്കും. ഭൂമിക്കുമേൽ ആകാശമുണ്ടാ
യിരിക്കുന്നിടത്തോളം കാലം നിങ്ങൾ അവിടെ
ജീവിക്കും.

22“ഞാൻ നിങ്ങളോടു പിന്തുടരുവാൻ പറ
ഞ്ഞ ഓരോ കല്പനയും അനുസരിക്കാൻ നിങ്ങൾ
ശ്രദ്ധിക്കുക. നിങ്ങളുടെ ദൈവമാകുന്ന യഹോ
വയെ സ്നേഹിക്കുകയും അവന്റെ എല്ലാ മാർ
ഗ്ഗങ്ങളിലും അവനെ പിന്തുടരുകയും അവ
നോടു വിശ്വസ്തത പുലർത്തുകയും ചെയ്യുക.
23അപ്പോൾ നിങ്ങൾ ആ ദേശത്തേക്കു പ്രവേ
ശിക്കുമ്പോൾ യഹോവ മറ്റു ജനങ്ങളെ അവിടെ
നിന്നു പുറത്താക്കും. നിങ്ങളെക്കാൾ വലുതും
ശക്തവുമായ ജനതകളുടെയെല്ലാം ഭൂമിയും
നിങ്ങൾ സ്വന്തമാക്കും. 24നിങ്ങൾ നടന്നു പോ
കുന്ന സ്ഥലമെല്ലാം നിങ്ങളുടേതാകും. നിങ്ങ
ളുടെ ഭൂമി തെക്കു മരുഭൂമിയിൽനിന്ന് വടക്ക്
ലെബാനോൻ വരെ വ്യാപിച്ചിരിക്കും. കിഴക്ക്
യൂഫ്രട്ടീസുനദി മുതൽ മധ്യധരണ്യാഴി വരെ
വ്യാപിച്ചിരിക്കും. 25നിങ്ങൾക്കെതിരെ നിൽ
ക്കാൻ ഒരുവനുമാകില്ല. നിങ്ങൾ ആ സ്ഥല
ത്തേക്കു പ്രവേശിക്കുമ്പോൾ അവർ നിങ്ങളെ
ഭയക്കുന്നതിന് നിങ്ങളുടെ ദൈവമായ യഹോ
വ ഇടയാക്കും. യഹോവ നിങ്ങളോടു മുമ്പ്
വാഗ്ദാനം ചെയ്തതും അതാണ്.

## യിസ്രായേലിന്റെ തെരഞ്ഞെടുക്കൽ: അനുഗ്രഹമോ ശാപമോ

26“ഞാനിന്നു നിങ്ങൾക്ക് അനുഗ്രഹമോ
ശാപമോ തെരഞ്ഞെടുക്കാൻ അവസരം തരുന്നു.
27ഞാൻ നിങ്ങളോടിന്നു പറഞ്ഞ, നിങ്ങളുടെ
ദൈവമായ യഹോവയുടെ കല്പനകൾ ശ്രദ്ധിച്ച്
അനുസരിച്ചാൽ നിങ്ങൾക്ക് അനുഗ്രഹം ലഭി
ക്കും. 28എന്നാൽ ഈ കല്പനകൾ അനുസരി
ക്കാതിരുന്നാൽ നിങ്ങൾക്കു ശാപം ലഭിക്കും.
അതിനാൽ ദൈവമായ ഞാൻ കല്പിച്ച പാത
യിൽ ജീവിക്കുന്നതു നിർത്തരുത്. മറ്റു ദൈവ
ങ്ങളെ പിന്തുടരുകയുമരുത്. നിങ്ങൾക്ക് യഹോ
വയെ അറിയാം. പക്ഷേ ആ ദേവന്മാരെ നിങ്ങ
ൾക്കറിയില്ല.

29“നിങ്ങളുടെ ദൈവമായ യഹോവ നിങ്ങളെ
നിങ്ങളുടെ ദേശത്തേക്ക് നയിക്കും. നിങ്ങൾ താമ
സിയാതെ അവിടെ പ്രവേശിച്ച് ആ ദേശം
സ്വന്തമാക്കും. അപ്പോൾ നീ ഗെരിസീം മലമുക
ളിലേക്കു പോവുകയും ജനങ്ങൾക്കുള്ള അനുഗ്ര
ഹങ്ങൾ അവിടെനിന്നും വായിക്കുകയും
വേണം. അനന്തരം നീ ഏബാൽപർവ്വതത്തിൽ

---

**അനേകം നന്മകൾ നിറഞ്ഞ** “പാലും തേനും ഒഴു
കുന്ന” എന്നു വാച്യാർത്ഥം.

കയറി അവിടെ നിന്ന് ജനങ്ങൾക്കുള്ള ശാപ
ങ്ങളും വായിക്കുക. 30ഈ പർവ്വതങ്ങൾ യോർ
ദ്ദാൻനദിയുടെ മറുകരയിൽ യോർദ്ദാൻതാഴ്വ
രയിൽ കനാന്യർ വസിക്കുന്നിടത്താണ്. ഈ
മലകൾ പടിഞ്ഞാറോട്ടു തിരിഞ്ഞ് ഗിൽഗാൽ
പട്ടണത്തിനടുത്ത് മോരെയുടെ ഓക്കു മരങ്ങ
ളിൽനിന്നധികം അകലെയല്ലാതെ സ്ഥിതി ചെ
യ്യുന്നു. 31നിങ്ങൾ യോർദ്ദാൻനദി കടക്കണം.
നിങ്ങളുടെ ദൈവമായ യഹോവ നിങ്ങൾക്കു
തരുന്ന ഭൂമി നിങ്ങൾ എടുക്കണം. ആ ഭൂമി
നിങ്ങളുടേതാകും. നിങ്ങൾ അവിടെ താമസിക്കു
മ്പോൾ 32ഞാനിന്നു നിങ്ങൾക്കു തരുന്ന നിയമ
ങ്ങളും ചട്ടങ്ങളും സൂക്ഷ്മതയോടെ അനുസരി
ക്കണം.

### ദൈവത്തെ ആരാധിക്കാനുള്ള സ്ഥലം

12 "ഇതെല്ലാമാണ് നിങ്ങൾ നിങ്ങളുടെ
പുതിയ ദേശത്ത് അനുസരിക്കേണ്ട നിയ
മങ്ങളും ചട്ടങ്ങളും. അവിടെ വസിക്കുന്നിട
ത്തോളം കാലം നിങ്ങളവ ശ്രദ്ധയോടെ അനുസ
രിക്കുക. നിങ്ങളുടെ പൂർവ്വികരുടെ ദൈവമാണ്
യഹോവ. നിങ്ങൾക്ക് ഈ സ്ഥലം നൽകുന്നത്
യഹോവയാണ്. 2ഇപ്പോൾ അവിടെ വസി
ക്കുന്ന ജനതകളിൽനിന്ന് നിങ്ങൾ ആ സ്ഥലം
സ്വന്തമാക്കും. ഈ രാജ്യങ്ങളിലെ ജനങ്ങൾ അവ
രുടെ ദേവന്മാരെ ആരാധിക്കുന്ന സ്ഥലങ്ങളെ
ല്ലാം നിങ്ങൾ നശിപ്പിക്കണം. ആ സ്ഥലങ്ങൾ
ഉയർന്ന പർവ്വതങ്ങളിലും, മലകളിലും ഹരിത
വൃക്ഷച്ചുവട്ടിലും ആണ്. 3അവരുടെ യാഗപീഠ
ങ്ങളും സ്മാരകശിലകളും നിങ്ങൾ തകർക്കണം.
അവരുടെ അശേരതൂണുകൾ നിങ്ങൾ കത്തിക്കു
കയും അവരുടെ ദേവപ്രതിമകളെ കഷണങ്ങ
ളായി മുറിച്ചിടുകയും വേണം. അങ്ങനെ ആ
സ്ഥലത്തുനിന്നും അവരുടെ പേരുകൾ നിങ്ങൾ
തുടച്ചു നീക്കും.

4"അവർ അവരുടെ ദേവന്മാരെ ആരാധി
ക്കുന്ന രീതിയിൽ നിങ്ങൾ നിങ്ങളുടെ ദൈവമാ
കുന്ന യഹോവയെ ആരാധിക്കരുത്. 5നിങ്ങളുടെ
ദൈവമായ യഹോവ നിങ്ങളുടെ ഗോത്രങ്ങൾ
ക്കിടയിൽ ഒരു വിശിഷ്ട സ്ഥലം തെരഞ്ഞെ
ടുക്കും. യഹോവ അവന്റെ നാമം അവിടെ
വയ്ക്കും. നിങ്ങൾ ആ സ്ഥലത്തു ചെന്ന് ആരാ
ധന നടത്തണം. 6നിങ്ങൾ അവിടെ ഹോമയാഗ
ങ്ങളും ബലികളും നിങ്ങളുടെ വിളവുകളുടെ
യും മൃഗങ്ങളുടെയും പത്തിലൊന്നും നിങ്ങളുടെ
വിശുദ്ധസമ്മാനങ്ങളും യഹോവയ്ക്കു നേർച്ച
നടത്തിയിട്ടുള്ള സമ്മാനങ്ങളും സമർപ്പിക്കാൻ
നിങ്ങളാഗ്രഹിക്കുന്ന വിശേഷ സമ്മാനങ്ങളും
നിങ്ങളുടെ കാലിക്കൂട്ടത്തിൽ പിറന്ന ആദ്യ
ജാതമൃഗങ്ങളെയും കൊണ്ടുവരണം. 7നിങ്ങളും
നിങ്ങളുടെ കുടുംബാംഗങ്ങളും അവിടെ ഒരുമി
ച്ചിരുന്ന് ആഹാരം കഴിക്കണം. നിങ്ങളുടെ ദൈ
വമായ യഹോവ അവിടെ നിങ്ങളോടൊപ്പം
ഉണ്ടാകും. അവിടെ നിങ്ങൾ ജോലി ചെയ്ത
എല്ലാ വസ്തുക്കളും പങ്കു വച്ച് ആഹ്ലാദിക്കണം.
നിങ്ങളുടെ ദൈവമായ യഹോവ നിങ്ങളെ
അനുഗ്രഹിച്ചുവെന്നും ആ നല്ല സാധനങ്ങൾ
അവൻ നിങ്ങൾക്കു തന്നുവെന്നും നിങ്ങൾ ഓർ
മ്മിക്കണം.

8"നാം ഇതുവരെ ആരാധന നടത്തിയിരുന്ന
രീതി നിങ്ങൾ തുടരരുത്. ഇപ്പോൾവരെ നമ്മ
ളോരോരുത്തരും അവരവർക്കിഷ്ടപ്പെട്ട രീതിയി
ലാണ് ദൈവത്തെ ആരാധിച്ചത്. 9എന്തുകൊ
ണ്ടെന്നാൽ നിങ്ങളുടെ ദൈവമായ യഹോവ
വാഗ്ദാനം ചെയ്ത സമാധാനഭൂമിയിലേക്ക്
നാം ഇനിയും പ്രവേശിച്ചിട്ടില്ല. 10പക്ഷേ
നിങ്ങൾ യോർദ്ദാൻനദി കടന്ന് യഹോവ നിങ്ങ
ൾക്കു തരുന്ന ആ നാട്ടിൽ ജീവിക്കണം. യഹോവ
നിങ്ങൾക്ക് നിങ്ങളുടെ എല്ലാ ശത്രുക്കളിൽ
നിന്നും വിശ്രമം തരികയും ചെയ്യും. നിങ്ങൾ
സുരക്ഷിതരായിരിക്കും. 11അനന്തരം യഹോവ
തന്റെ വിശുദ്ധസ്ഥലമായി ഒരിടം തെരഞ്ഞെ
ടുക്കും. യഹോവ തന്റെ നാമം അവിടെ സ്ഥാ
പിക്കും. അവിടേക്കു ഞാൻ കല്പിക്കുന്ന എല്ലാ
സാധനങ്ങളും നിങ്ങൾ കൊണ്ടുവരണം. നിങ്ങ
ളുടെ ഹോമയാഗങ്ങൾ, ബലികൾ, വിളവിന്റെ
യും മൃഗങ്ങളുടെയും പത്തിലൊന്ന്, വിശേഷ
സമ്മാനങ്ങൾ, നേർച്ചകൾ, നിങ്ങളുടെ കാലി
ക്കൂട്ടത്തിൽ പിറന്ന ആദ്യജാതമൃഗങ്ങൾ എന്നി
വയെല്ലാം നിങ്ങൾ കൊണ്ടുവരണം. 12ആ സ്ഥല
ത്തേക്ക് നിങ്ങളുടെ കുട്ടികൾ, സേവകർ, നിങ്ങ
ളുടെ പട്ടണങ്ങളിൽ വസിക്കുന്ന ലേവ്യർ
എന്നിവരെയെല്ലാം കൊണ്ടുവരിക. (ഈ ലേവ്യ
ർക്ക് സ്വന്തമായി ഭൂമി ലഭിക്കില്ല.) അവിടെ
നിങ്ങളുടെ ദൈവമായ യഹോവയോടൊത്തു
ചേർന്ന് ആഹ്ലാദിക്കുക. 13കാണുന്നിടത്തൊക്കെ
നിങ്ങൾ ഹോമയാഗങ്ങൾ നടത്തുന്നില്ലെന്ന്
ഉറപ്പുവരുത്തുക. 14നിങ്ങളുടെ ഗോത്രങ്ങൾക്കി
ടയിൽ യഹോവ തന്റെ വിശിഷ്ടസ്ഥലം തെര
ഞ്ഞെടുക്കും. നിങ്ങളുടെ ഹോമയാഗങ്ങൾ
അവിടെ നടത്തുകയും ഞാൻ പറഞ്ഞ കാര്യ
ങ്ങൾ അവിടെ മാത്രം ചെയ്യുകയും ചെയ്യുക.

15"എവിടെയായിരുന്നാലും നിങ്ങൾക്ക് കല
മാനിനെയും പുള്ളിമാനിനെയും പോലെയുള്ള
നല്ല മൃഗങ്ങളെ കൊന്നു ഭക്ഷിക്കാം. നിങ്ങളുടെ
ദൈവമായ യഹോവ തരുന്നതുപോലെ ആവ
ശ്യത്തിനനുസരിച്ച് നിങ്ങൾക്ക് ഇറച്ചി തിന്നാം.
ശുദ്ധിയുള്ളവനും ഇല്ലാത്തവനും ഈ ഇറച്ചി
കഴിക്കാം. 16പക്ഷേ രക്തം നിങ്ങൾ കുടിക്കരുത്.
രക്തം നിങ്ങൾ വെള്ളം പോലെ തറയിലൊഴി
ക്കണം.

17"നിങ്ങൾ താമസിക്കുന്നിടത്ത് നിങ്ങൾ
തിന്നാൻ പാടില്ലാത്ത ചിലതുണ്ട്. അവ ഇവ
യാണ്: ദൈവത്തിനുള്ള നിങ്ങളുടെ ധാന്യ
ത്തിന്റെ ഭാഗം, ദൈവത്തിനുള്ള നിങ്ങളുടെ
പുതുവീഞ്ഞിന്റെയും എണ്ണയുടെയും ഭാഗം,
കാലിക്കൂട്ടത്തിലെയും ആട്ടിൻപറ്റത്തിലെയും
ആദ്യജാതർ, ദൈവത്തിനുള്ള നേർച്ചകൾ,
ദൈവത്തിനു നിങ്ങൾ കൊടുക്കാനുദ്ദേശിക്കുന്ന
വഴിപാടുകളും മറ്റേതെങ്കിലും സമ്മാനങ്ങളും.
18ആ വഴിപാടുകൾ നിങ്ങളുടെ ദൈവമായ
യഹോവ നിങ്ങളോടൊപ്പമുള്ള സ്ഥലത്തു
വച്ചു വേണം, അതായത്, നിങ്ങളുടെ ദൈവമാ
കുന്ന യഹോവ തെരഞ്ഞെടുക്കുന്ന സ്ഥലത്തു
വച്ചു വേണം നിങ്ങൾ തിന്നാൻ. അവിടെ
നിങ്ങൾ നിങ്ങളുടെ പുത്രന്മാർ, പുത്രിമാർ,
ഭൃത്യർ, നിങ്ങളുടെ പട്ടണങ്ങളിൽ വസിക്കുന്ന
ലേവ്യർ എന്നിവരോടൊപ്പം ചെന്നിരുന്നു
വേണം ഭക്ഷിക്കാൻ. അവിടെ നിങ്ങളുടെ ദൈവ
മാകുന്ന യഹോവയോടൊത്ത് ആഹ്ലാദിക്കുക.
നിങ്ങളുടെ അദ്ധ്വാനഫലങ്ങളിൽ സന്തോഷി
ക്കുക. 19പക്ഷേ ഈ ഭക്ഷണങ്ങൾ ലേവ്യരുമായി
നിങ്ങൾ പങ്കുവയ്ക്കുന്നുണ്ടെന്ന് ഉറപ്പുവരു
ത്തുക. നിങ്ങൾ നിങ്ങളുടെ നാട്ടിൽ വസിക്കുന്ന
ത്രയും കാലം ഇങ്ങനെ ചെയ്യുക.

20-21"നിങ്ങളുടെ രാജ്യം വലുതാക്കുമെന്ന്
നിങ്ങളുടെ ദൈവമായ യഹോവ വാഗ്ദാനം
ചെയ്തിട്ടുണ്ട്. യഹോവ ഇങ്ങനെ ചെയ്യു

മ്പോൾ അവൻ തന്റെ വിശിഷ്ട വസതിയായി
തെരഞ്ഞെടുക്കുന്നിടത്തുനിന്ന് വളരെയകലെ
യായിരിക്കാം നിങ്ങൾ വസിക്കുന്നത്. നിങ്ങൾ
അങ്ങനെ അകലെ ആയിരിക്കുമ്പോൾ ഇറച്ചി
തിന്നാൻ ആഗ്രഹിക്കുന്നുവെങ്കിൽ കിട്ടുന്ന
മാംസം നിങ്ങൾക്കു ഭക്ഷിക്കാം. യഹോവ നിങ്ങ
ൾക്കു തന്നിട്ടുള്ള കാലിക്കൂട്ടത്തിൽനിന്നോ
ആട്ടിൻപറ്റത്തിൽനിന്നോ നിങ്ങൾ ഏതെങ്കിലും
ഒരു മൃഗത്തെ കൊല്ലുക. ഞാൻ നിങ്ങളോടു
കല്പിച്ച ഈ രീതിയിൽ ചെയ്യുക. നിങ്ങൾ
താമസിക്കുന്നിടത്തു വച്ച് ഈ മാംസം എപ്പോൾ
വേണമെങ്കിലും നിങ്ങൾക്കു ഭക്ഷിക്കാം. 22കലമാ
നിന്റെയോ പുള്ളിമാനിന്റെയോ മാംസം
തിന്നുമ്പോലെതന്നെ നിങ്ങൾക്ക് ഈ മാംസം
തിന്നാം. ശുദ്ധിയുള്ളവനോ ഇല്ലാത്തവനോ
ആർക്കു വേണമെങ്കിലും അങ്ങനെ ചെയ്യാം.
23പക്ഷേ രക്തം ഭക്ഷിക്കുന്നില്ലെന്ന് ഉറപ്പാ
ക്കുക. എന്തുകൊണ്ടെന്നാൽ ജീവൻ രക്തത്തി
ലാകുന്നു. അപ്പോഴും ജീവനുള്ള മാംസം നിങ്ങൾ
ഭക്ഷിക്കരുത്. 24നിങ്ങൾ രക്തം ഭക്ഷിക്കരുത്.
രക്തം നിങ്ങൾ വെള്ളം പോലെ നിലത്തൊഴിക്ക
ണം. 25അതിനാൽ രക്തം കഴിക്കരുത്. യഹോവ
ശരിയെന്നു പറയുന്നതെന്തും നിങ്ങൾക്ക്
ചെയ്യാം. അപ്പോൾ നിങ്ങൾക്കും പിൻഗാമിക
ൾക്കും നല്ലതു സംഭവിക്കും.
26“നിങ്ങൾ യഹോവയ്ക്കെന്തെങ്കിലും
വിശേഷവഴിപാടുകൾ നേരുന്നുവെങ്കിൽ അത്
നിങ്ങളുടെ ദൈവമാകുന്ന യഹോവ തെരഞ്ഞെ
ടുക്കുന്ന സ്ഥലത്തുവച്ചു തന്നെ നൽകണം.
നിങ്ങൾ ഒരു നേർച്ച നടത്തുമ്പാൾ ആ സമ്മാനം
ദൈവത്തിനു സമർപ്പിക്കാൻ ആ സ്ഥലത്തു
നിങ്ങൾ പോകണം. 27അവിടെ വേണം നിങ്ങൾ
ഹോമയാഗം നടത്താൻ. വഴിപാടായി രക്തവും
മാംസവും നിങ്ങളുടെ ദൈവമാകുന്ന യഹോവ
യുടെ യാഗപീഠത്തിൽ അർപ്പിക്കുക. മറ്റു ബലി
കൾക്ക് നിങ്ങൾ യഹോവയുടെ യാഗപീഠ
ത്തിൽ രക്തം ഒഴിക്കുക. പിന്നെ നിങ്ങൾക്ക്
ആ മാംസം ഭക്ഷിക്കാം. 28ഞാൻ നിങ്ങൾക്കു
തരുന്ന കല്പനകൾ അനുസരിക്കാൻ പ്രത്യേകം
ശ്രദ്ധിക്കുക. നല്ലതും നിങ്ങളുടെ ദൈവമാകുന്ന
യഹോവയെ പ്രീതിപ്പെടുത്തുന്ന ശരിയായ
കാര്യങ്ങളും ചെയ്യുമ്പോൾ നിങ്ങൾക്കും പിൻ
ഗാമികൾക്കുമെല്ലാം എക്കാലവും നന്മയുണ്ടാകു
കയും ചെയ്യും.
29“നിങ്ങൾ മറ്റുള്ളവരിൽനിന്നും നിങ്ങളുടെ
ഭൂമി കൈവശപ്പെടുത്താൻ പോകുന്നു. നിങ്ങ
ളുടെ ദൈവമാകുന്ന യഹോവ നിങ്ങൾക്കു
വേണ്ടി അവരെ നശിപ്പിക്കും. അവരെ നിങ്ങൾ
ആ ദേശത്തുനിന്നോടിച്ച് നിങ്ങളവിടെ താമ
സമാക്കും. 30അതിനുശേഷം സൂക്ഷിച്ചിരിക്കുക!
അവരുടെ വ്യാജദൈവങ്ങളെ ആരാധിക്കുക
യെന്ന കെണിയിൽ വീഴരുത്. സൂക്ഷിക്കുക!
ആ വ്യാജദൈവങ്ങളുടെയടുത്ത് സഹായത്തി
നു പോകരുത്. ‘അവർ ഈ ദേവന്മാരെ ആരാ
ധിച്ചു. അതിനാൽ ഞാനും അങ്ങനെ തന്നെ
ആരാധന നടത്തും. എന്നു പറയാതിരിക്കുക.
31നിങ്ങളുടെ ദൈവമാകുന്ന യഹോവയോട്
അതു ചെയ്യരുത്. അങ്ങനെ ദൈവത്തെ ആരാധി
ക്കരുത്! എന്തുകൊണ്ടെന്നാൽ അവർ യഹോവ
വെറുക്കുന്ന എല്ലാ ചീത്തക്കാര്യങ്ങളും ചെയ്യു
ന്നു. അവർ തങ്ങളുടെ കുട്ടികളെപ്പോലും അവ
രുടെ ദേവന്മാർക്കു ബലിയർപ്പിക്കാറുണ്ട്!
32“ഞാൻ കല്പിച്ചതെല്ലാം ചെയ്യാൻ നിങ്ങൾ
ശ്രദ്ധിക്കുക. ഞാൻ പറഞ്ഞവയോട് എന്തെ
ങ്കിലും ചേർക്കുകയോ അതിൽനിന്നൊന്നും
എടുത്തുകളയുകയോ ചെയ്യരുത്.

### വ്യാജപ്രവാചകന്മാർ

13 “ഒരു പ്രവാചകനോ, സ്വപ്നങ്ങൾ
വ്യാഖ്യാനിക്കുന്ന ഒരുവനോ നിങ്ങളെ
സമീപിച്ചെന്നു വരാം. താൻ ഒരടയാളമോ
അത്ഭുതമോ കാണിക്കാമെന്ന് അവൻ നിങ്ങ
ളോടു പറഞ്ഞെന്നു വരാം. 2അയാൾ നിങ്ങ
ളോടു പറഞ്ഞ അടയാളമോ അത്ഭുതമോ ചില
പ്പോൾ സംഭവിച്ചെന്നു വരാം. എന്നിട്ട് അവൻ
നിങ്ങളറിയാത്ത മറ്റു ദൈവങ്ങളെ പിന്തുടരാൻ
നിങ്ങളോടാവശ്യപ്പെട്ടെന്നും വരാം. അവൻ
നിങ്ങളോടു പറയും ‘നമുക്ക് ആ ദേവന്മാരെ
ശുശ്രൂഷിക്കാം.’ 3അയാളെ ചെവിക്കൊള്ളേണ്ട
തില്ല. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ദൈവ
മായ യഹോവ നിങ്ങളെ പരീക്ഷിക്കുകയാണ്.
നിങ്ങൾ അവനെ പൂർണ്ണഹൃദയത്തോടും
പൂർണ്ണാത്മാവോടും കൂടി സ്നേഹിക്കുന്നുണ്ടോ
എന്നറിയാൻ യഹോവയ്ക്കു ആഗ്രഹമുണ്ട്!
4നിങ്ങളുടെ ദൈവമായ യഹോവയെ നിങ്ങൾ
പിന്തുടരണം! അവനെ ബഹുമാനിക്കുക. അവ
ന്റെ കല്പനകൾ അനുസരിക്കുകയും അവൻ
പറയുമ്പോലെ പ്രവർത്തിക്കുകയും ചെയ്യുക!
യഹോവയെ ശുശ്രൂഷിക്കുകയും ഒരിക്കലും
അവനെ ഉപേക്ഷിക്കാതിരിക്കുകയും ചെയ്യുക.
5പ്രവാചകനോ സ്വപ്നവ്യാഖ്യാതാവോ ഒക്കെ
ആയി വന്നവനെ നിങ്ങൾ വധിക്കുകയും
വേണം. എന്തുകൊണ്ടെന്നാൽ, നിങ്ങളുടെ
ദൈവമായ യഹോവയ്ക്കെതിരെ തിരിയാൻ
അവൻ നിങ്ങളോടു പറഞ്ഞു. നിങ്ങൾ അടിമക
ളായിരുന്ന ഈജിപ്തിൽനിന്നും നിങ്ങളെ
കൊണ്ടുവന്നതും യഹോവയാണ്. നിങ്ങളുടെ
ദൈവമായ യഹോവ നിങ്ങളോടു കല്പിച്ച
ജീവിതരീതിയിൽനിന്നും വ്യതിചലിക്കാൻ
അയാൾ നിങ്ങളെ പ്രേരിപ്പിച്ചു. അതിനാൽ
ആ തിന്മ നിങ്ങളുടെ ജനങ്ങളിൽനിന്നും ഇല്ലാ
താകുവാൻ അവനെ നിങ്ങൾ വധിക്കണം.
6“നിങ്ങളോട് അടുപ്പമുള്ള ഒരാൾ ചിലപ്പോൾ
മറ്റു ദൈവങ്ങളെ ആരാധിക്കാൻ നിങ്ങളെ രഹ
സ്യമായി പ്രേരിപ്പിച്ചേക്കാം. അതു ചിലപ്പോൾ
നിങ്ങളുടെ സ്വന്തം സഹോദരനോ പുത്രനോ
പുത്രിയോ നിങ്ങൾ സ്നേഹിക്കുന്ന ഭാര്യയോ
ആത്മാർത്ഥ സുഹൃത്തോ ആയിരിക്കാം. ‘നമുക്കു
പോയി മറ്റു ദൈവങ്ങളെ ശുശ്രൂഷിക്കാം’ എന്ന്
ആ വ്യക്തി പറഞ്ഞേക്കാം. നിങ്ങൾക്കും നിങ്ങ
ളുടെ പൂർവ്വികർക്കും ഒരിക്കലും അറിഞ്ഞുകൂ
ടാത്ത ദേവന്മാരാണിത്. 7നിങ്ങൾക്കു ചുറ്റുമുള്ള
മറ്റു സ്ഥലങ്ങളിൽ വസിക്കുന്നവരുടെ ദേവ
ന്മാരാണിവ. ചിലർ അടുത്തും ചിലർ അകലെ
യുമാണ്. 8അയാളോടു നിങ്ങൾ അനുകൂലിക്ക
രുത്. അവനെ ശ്രദ്ധിക്കരുത്. അവനോടു സഹത
പിക്കുകയുമരുത്. അവനെ വെറുതെ വിടരുത്.
അവനെ സംരക്ഷിക്കുകയുമരുത്. 9-10അരുത്!
നിങ്ങൾ ആ വ്യക്തിയെ വധിക്കണം! നിങ്ങള
വനെ കല്ലെറിഞ്ഞു കൊല്ലണം. അവനെ എറി
യാൻ കല്ലെടുക്കുന്ന ആദ്യ വ്യക്തി നീയായിരി
ക്കണം. അനന്തരം എല്ലാവരും അവനെ എറി
യാൻ കല്ലുകളെടുക്കണം. പിന്നെ, എല്ലാവരും
അവനെ കല്ലെറിഞ്ഞു കൊല്ലണം. എന്തുകൊ
ണ്ടെന്നാൽ അയാൾ നിങ്ങളെ നിങ്ങളുടെ ദൈവ
മായ യഹോവയിൽനിന്നും വ്യതിചലിപ്പി
ക്കാൻ ശ്രമിച്ചു. നിങ്ങളടിമകളായിരുന്ന ഈജി
പ്തിൽനിന്നും നിങ്ങളെ മോചിപ്പിച്ചത് യഹോ

വയാണ്. **11**അപ്പോൾ എല്ലാ യിസ്രായേൽക്കാരും
കേൾക്കുകയും ഭയപ്പെടുകയും ചെയ്യും. പിന്നെ
അവർ ഒരു തിന്മയും ചെയ്യില്ല.

## നശിപ്പിക്കപ്പെടേണ്ട നഗരങ്ങൾ

**12**നിങ്ങളുടെ ദൈവമായ യഹോവ നിങ്ങ
ൾക്കു വസിക്കാൻ നഗരങ്ങൾ തന്നു. ചില
പ്പോൾ നിങ്ങൾ ഈ നഗരങ്ങളിലൊന്നിനെപ്പറ്റി
ചീത്ത വാർത്തകൾ കേട്ടെന്നുവരാം. **13**നിങ്ങ
ളുടെ സ്വന്തം രാജ്യക്കാരായ ചിലർ തങ്ങളുടെ
നഗരവാസികളെ ദുഷ്പ്രവൃത്തികൾക്കു പ്രേരി
പ്പിക്കുന്നതായി നിങ്ങൾ കേൾക്കും. അവർ തങ്ങ
ളുടെ നഗരവാസികളോടു പറഞ്ഞേക്കാം,
'നമുക്കു പോയി മറ്റു ദൈവങ്ങളെ ശുശ്രൂ
ഷിക്കാം.' നിങ്ങൾ മുമ്പൊരിക്കലും കേട്ടിട്ടു
പോലുമില്ലാത്ത ദേവന്മാരാണവ. **14**അങ്ങനെ
യൊരു വാർത്ത കേട്ടാൽ അതു ശരിയാണോ
എന്ന് കഴിയുന്നത്ര എല്ലാ വിധത്തിലും അന്വേ
ഷിക്കണം. അതു സത്യമാണെന്നു നിങ്ങൾക്കു
മനസ്സിലായാൽ-അത്തരം കൊടിയ സംഭവം
ഉണ്ടായെന്നു നിങ്ങൾക്കു ബോധ്യമായാൽ-
**15**ആ നഗരത്തിലുള്ള എല്ലാവരെയും നിങ്ങൾ
ശിക്ഷിക്കണം. അവരെ മുഴുവൻ നിങ്ങൾ വധി
ക്കണം. അവരുടെ മുഴുവൻ മൃഗങ്ങളെയും
നിങ്ങൾ കൊല്ലണം. **16**അനന്തരം നിങ്ങൾ വില
പിടിപ്പുള്ള എല്ലാ സാധനങ്ങളും ശേഖരിച്ച്
നഗരമദ്ധ്യത്തിലെടുത്തു കൊണ്ടുപോവുകയും
നഗരവും അതിലുള്ളവയും ചുട്ടുകളയുകയും
വേണം. അത് നിങ്ങളുടെ ദൈവമായ യഹോവ
യ്ക്ക് ഒരു ഹോമബലിയായിരിക്കും. നഗരം ഒരു
ശൂന്യമായ കൽക്കൂനയായി മാറണം. ആ നഗരം
പിന്നെ ഒരിക്കലും നിർമ്മിക്കപ്പെടരുത്. **17**ആ
നഗരത്തിലുള്ളതെല്ലാം നശിപ്പിക്കാൻ ദൈവ
ത്തെ ഏല്പിക്കണം. അതിനാൽ അവയിലൊന്നും
നിങ്ങൾ കൈവശം വയ്ക്കരുത്. ഈ കല്പനകൾ
നിങ്ങൾ അനുസരിച്ചാൽ യഹോവ നിങ്ങളോ
ടുള്ള കോപം അവസാനിപ്പിക്കും. യഹോവ
നിങ്ങളോടു കരുണാമയനായിരിക്കും. അവന്
നിങ്ങളോടു സഹതാപം തോന്നും. നിങ്ങളുടെ
പൂർവ്വികന്മാരോടു വാഗ്ദാനം ചെയ്തതു
പോലെ അവൻ നിങ്ങളുടെ രാജ്യത്തെ വലു
താക്കും. **18**നിങ്ങളുടെ ദൈവമാകുന്ന യഹോ
വയെ ശ്രവിക്കുകയും ഞാൻ നിങ്ങൾക്കിന്നു
തരുന്ന കല്പനകൾ നിങ്ങൾ അനുസരിക്കുകയും
ചെയ്താൽ ഇങ്ങനെയൊക്കെ സംഭവിക്കും.
നിങ്ങളുടെ ദൈവമാകുന്ന യഹോവ ശരിയെ
ന്നു പറയുന്ന കാര്യങ്ങൾ ചെയ്യുക.

## യിസ്രായേൽ, ദൈവത്തിന്റെ വിശുദ്ധജനം

**14** "നിങ്ങളുടെ ദൈവമാകുന്ന യഹോവ
യുടെ മക്കളാണ് നിങ്ങൾ. നിങ്ങളിൽ
ആരെങ്കിലും മരിക്കുമ്പോൾ നിങ്ങൾ സ്വയം
മുറിവേല്പിച്ചോ ക്ഷൗരം ചെയ്തോ ദു:ഖം പ്രക
ടിപ്പിക്കരുത്. **2**എന്തുകൊണ്ടെന്നാൽ, നിങ്ങൾ
മറ്റുള്ളവരിൽനിന്നു വ്യത്യസ്തരാണ്. നിങ്ങൾ
യഹോവയുടെ വിശിഷ്ടജനമാണ്. ലോക
ത്തിലെ മുഴുവൻ ജനങ്ങളിൽനിന്നും ദൈവം
നിങ്ങളെ തന്റെ വിശുദ്ധജനതയായി തെര
ഞ്ഞെടുത്തു.

## യിസ്രായേലുകാർക്കു തിന്നാൻ അനുവദിച്ചിട്ടുള്ള ഭക്ഷണം

**3**"യഹോവ വെറുക്കുന്ന ഒന്നും നിങ്ങൾ
ഭക്ഷിക്കരുത്. **4**ഇനി പറയുന്ന മൃഗങ്ങളെ നിങ്ങ
ൾക്കു തിന്നാം. പശുക്കൾ, ചെമ്മരിയാടുകൾ,
കോലാടുകൾ, **5**പുള്ളിമാൻ, കലമാൻ, കടമാൻ,
കാട്ടാട്, ചെറുമാൻ, മലയാട്, കവരിമാൻ.
**6**രണ്ടായി പിളർന്ന കുളമ്പുകളുള്ളവയും അയ
വിറക്കുന്നവയുമായ ഏതു മൃഗത്തെയും നിങ്ങ
ൾക്കു തിന്നാം. **7**എന്നാൽ ഒട്ടകം, മുയൽ, കുഴി
മുയൽ എന്നിവയെ തിന്നരുത്. അവ അയവിറ
ക്കുമെങ്കിലും അവയ്ക്ക് പിളർന്ന കുളമ്പില്ല.
അതിനാൽ ആ മൃഗങ്ങൾ നിങ്ങൾക്ക് ശുദ്ധഭക്ഷ
ണമല്ല. **8**പന്നികളെയും നിങ്ങൾ ഭക്ഷിക്കരുത്.
അവയ്ക്ക് പിളർന്ന കുളമ്പുണ്ടെങ്കിലും അവ
അയവിറക്കാറില്ല. അതിനാൽ പന്നികൾ നിങ്ങ
ൾക്കു ശുദ്ധഭക്ഷണമല്ല. പന്നിയുടെ ഇറച്ചി
തിന്നുകയോ അതിന്റെ മൃതദേഹത്തെ സ്പർ
ശിക്കുകയോ പോലും ചെയ്യരുത്.

**9**"ചെകിളയും ചെതുമ്പലുമുള്ള ഏതു മീനി
നെയും നിങ്ങൾക്കു ഭക്ഷിക്കാം. **10**പക്ഷേ ചെകി
ളയും ചെതുമ്പലുമില്ലാത്ത ഒരു ജലജീവിയെ
യും നിങ്ങൾ ഭക്ഷിക്കരുത്. അതു നിങ്ങൾക്കു
ശുദ്ധഭക്ഷണമല്ല.

**11**"ശുദ്ധിയുള്ള പക്ഷിയെ നിങ്ങൾക്കു
തിന്നാം. **12**പക്ഷേ ഇനി പറയുന്ന ഒരു പക്ഷി
യേയും നിങ്ങൾ തിന്നരുത്: കഴുകൻ, ചെമ്പ
രുന്ത്, കടൽറാഞ്ചി, **13**ചങ്ങാലിപ്പരുന്ത്, പരുന്തും
ആ വർഗ്ഗത്തിലുള്ളവയും **14**എല്ലാത്തരം കാവ
തിക്കാക്കകളും **15**കൊമ്പൻ മൂങ്ങ, പുള്ള്, കടൽ
ക്കാക്ക എല്ലാത്തരം പരുന്തും **16**ചെറിയ മൂങ്ങ
കളും വലിയ മൂങ്ങകളും **17**മരുഭൂമിയിലെ
മൂങ്ങകളും ഞാറപ്പക്ഷികളും കുളക്കോഴിയും
കടൽപ്പക്ഷികളും **18**ബകം, എല്ലാത്തരം കൂഞ്ചപ്പ
ക്ഷികളും ചകോരവും നരിച്ചീറും.

**19**"ചിറകുള്ള എല്ലാ കീടങ്ങളും അശുദ്ധങ്ങ
ളാണ്. അതിനാൽ അവയെ തിന്നരുത്. **20**പക്ഷേ
ശുദ്ധിയുള്ള ഏതു പക്ഷിയേയും നിങ്ങൾക്കു
തിന്നാം.

**21**"സ്വയം ചത്ത മൃഗങ്ങളെയും തിന്നരുത്.
ചത്ത മൃഗങ്ങളെ നിങ്ങൾ വിദേശിക്കു കൊടു
ക്കുക, അവന് അതു തിന്നാം. അല്ലെങ്കിൽ അതി
നെ അവനു വിൽക്കാം. പക്ഷേ നിങ്ങൾ അതി
നെ തിന്നരുത്. എന്തുകൊണ്ടെന്നാൽ നിങ്ങൾ
നിങ്ങളുടെ ദൈവമായ യഹോവയുടേതാണ്.
നിങ്ങൾ അവന്റെ വിശിഷ്ടജനതയാകുന്നു.
"കുഞ്ഞാടിനെ അതിന്റെ തള്ളയുടെ പാലിൽ
പുഴുങ്ങരുത്.

## പത്തിലൊന്നു നൽകുക

**22**"എല്ലാ വർഷവും നിങ്ങളുടെ വയലുകളിൽ
വിളവിന്റെ പത്തിലൊന്നു വീതം ശേഖരി
ക്കണം. **23**അനന്തരം നിങ്ങൾ, യഹോവ തന്റെ
വിശുദ്ധഭവനമായി തെരഞ്ഞെടുക്കുന്ന സ്ഥല
ത്തേക്കു ചെല്ലണം. നിങ്ങളുടെ ദൈവമാകുന്ന
യഹോവയോടൊത്തായിരിക്കുവാനാണ്
നിങ്ങൾ അങ്ങോട്ടു ചെല്ലേണ്ടത്. അവിടെ വച്ച്
നിങ്ങൾ നിങ്ങളുടെ വിളവിന്റെ പത്തിലൊന്ന്
ഭക്ഷിക്കണം- ധാന്യത്തിന്റെ പത്തിലൊന്ന്,
പുതുവീഞ്ഞിന്റെ പത്തിലൊന്ന്, എണ്ണ, നിങ്ങ
ളുടെ കാലിക്കൂട്ടത്തിലും ആട്ടിൻപറ്റത്തിലുമു
ണ്ടായ കടിഞ്ഞൂലുകൾ. അങ്ങനെ നിങ്ങൾ
നിങ്ങളുടെ ദൈവമാകുന്ന യഹോവയെ ബഹു
മാനിക്കാൻ എപ്പോഴും ഓർമ്മിക്കണം. **24**പക്ഷേ
ആ സ്ഥലം നിങ്ങൾക്കു ചെന്നെത്താനാവാത്ത
ദൂരത്തിലായിരിക്കാം. യഹോവ നിങ്ങൾക്കനു
ഗ്രഹിച്ചു തന്ന ധാന്യത്തിന്റെ പത്തിലൊന്നു
മുഴുവൻ അങ്ങോട്ടു ചുമന്നു കൊണ്ടുപോകാ

ന്നും പറ്റിയെന്നു വരില്ല. അങ്ങനെ വന്നാൽ,
25നിങ്ങളുടെ ആ വീതം വിൽക്കുക. കിട്ടിയ
പണം യഹോവ വിശുദ്ധഗൃഹമായി തെരഞ്ഞെ
ടുത്ത സ്ഥലത്തേക്കു കൊണ്ടുപോവുക. 26പശു,
ചെമ്മരിയാട്, വീഞ്ഞ്, മദ്യം അഥവാ മറ്റെന്തെ
ങ്കിലും ഭക്ഷണം എന്നിങ്ങനെ നിങ്ങൾക്കിഷ്ടമു
ള്ളതു വാങ്ങാൻ ആ പണം ഉപയോഗിക്കുക.
എന്നിട്ട് നിങ്ങൾ കുടുംബാംഗങ്ങളോടൊത്ത്
യഹോവ തന്റെ വിശുദ്ധഭവനമായി തെര
ഞ്ഞെടുത്ത സ്ഥലത്തു വന്നിരുന്ന് ദൈവമായ
യഹോവയോടൊപ്പം ആഹ്ലാദത്തോടെ അതു
ഭക്ഷിക്കുക. 27പക്ഷേ നിങ്ങളുടെ പട്ടണങ്ങളിൽ
വസിക്കുന്ന ലേവ്യരെ മറക്കാതിരിക്കുക. നിങ്ങ
ളുടെ ഭക്ഷണം അവരോടു പങ്കുവയ്ക്കുക.
എന്തുകൊണ്ടെന്നാൽ നിങ്ങൾക്കുള്ളതു പോലെ
അവർക്ക് ദേശത്തിൽ പങ്കില്ല.

28“എല്ലാ മൂന്നു വർഷങ്ങളുടെയും അവ
സാനം, നിങ്ങളുടെ വിളവിന്റെ പത്തിലൊന്ന്
ആ വർഷത്തേക്കു വേണ്ടി സമാഹരിക്കുക. ആ
ഭക്ഷണം നിങ്ങളുടെ പട്ടണങ്ങളിൽ മറ്റുള്ളവ
ർക്ക് ഉപയോഗിക്കത്തക്കവിധം സൂക്ഷിക്കുക.
29ആ ഭക്ഷണം ലേവ്യർക്കുള്ളതാണ്. കാരണം,
അവർക്ക് തങ്ങളുടേതായി ഒരു ദേശവുമില്ല. ഈ
ഭക്ഷണം നിങ്ങളുടെ പട്ടണങ്ങളിലെ അതാവ
ശ്യമുള്ള മറ്റുള്ളവർക്കു കൂടി വേണ്ടിയാണ്.
വിദേശികൾക്കും വിധവകൾക്കും അനാഥക്കു
ട്ടികൾക്കും വേണ്ടിയാണ്, അവർ എല്ലാവരും
വന്ന് ഭക്ഷിച്ചു തൃപ്തരാകട്ടെ! നിങ്ങളങ്ങനെ
ചെയ്താൽ, നിങ്ങളുടെ ദൈവമാകുന്ന
യഹോവ നിങ്ങളെ സകലത്തിലും അനുഗ്ര
ഹിക്കും.

### കടമൊഴിവിന്റെ വർഷം

15 “എല്ലാ വർഷങ്ങളുടെയും അന്ത്യത്തിൽ
നിങ്ങൾ കടങ്ങൾ എഴുതിത്തള്ളണം.
2ഇങ്ങനെയാണ് നിങ്ങൾ അതു ചെയ്യേണ്ടത്:
മറ്റൊരു യിസ്രായേൽകാരന് പണം കൊടുത്ത
എല്ലാവരും ആ കടം എഴുതിത്തള്ളണം. ആ
കടം തിരിച്ചിടയ്ക്കാൻ അയാൾ ഒരു സഹോദര
നോട് (യിസ്രായേലുകാരനോട്) ആവശ്യപ്പെ
ടരുത്. എന്തുകൊണ്ടെന്നാൽ ആ വർഷം കട
ങ്ങൾ എഴുതിത്തള്ളണമെന്ന് യഹോവ പറ
ഞ്ഞിരിക്കുന്നു. 3ഒരു വിദേശിയോട് നിങ്ങൾക്ക്
കടം തിരിച്ചടയ്ക്കാൻ പറയാം. പക്ഷേ, മറ്റൊരു
യിസ്രായേലുകാരൻ നിങ്ങളോടു വാങ്ങിയ
കടം ഉപേക്ഷിക്കണം. 4നിങ്ങളുടെ രാജ്യത്ത് ദരി
ദ്രന്മാരുണ്ടാകരുത്. കാരണം യഹോവയാണ്
നിങ്ങൾക്ക് ഈ ദേശം തരുന്നത്. യഹോവ നിങ്ങ
ളെ നന്നായി അനുഗ്രഹിക്കുകയും ചെയ്യും.
5എന്നാൽ നിങ്ങളുടെ ദൈവമാകുന്ന യഹോ
വയെ നിങ്ങൾ അനുസരിച്ചാലേ അങ്ങനെ
യൊക്കെ സംഭവിക്കൂ. ഞാൻ നിങ്ങളോടിന്നു
പറഞ്ഞ കല്പനകളെല്ലാം നിങ്ങൾ അതീവ ശ്രദ്ധ
യോടെ അനുസരിക്കണം. 6അപ്പോൾ നിങ്ങ
ളുടെ ദൈവമാകുന്ന യഹോവ വാഗ്ദാനം
ചെയ്തതുപോലെ നിങ്ങളെ അനുഗ്രഹിക്കും.
അപ്പോൾ മറ്റു രാഷ്ട്രങ്ങൾക്കും കടം കൊടുക്ക
ത്തക്ക ധനം നിങ്ങൾക്കുണ്ടാകും. എന്നാൽ നിങ്ങ
ൾക്ക് ആരിൽ നിന്നും ഒന്നും കടം വാങ്ങുകയും
വേണ്ടിവരില്ല. അനേകം രാഷ്ട്രങ്ങൾക്കുമേൽ
നിങ്ങൾ ഭരണം നടത്തും. എന്നാൽ ആ രാഷ്ട്ര
ങ്ങളൊന്നും നിങ്ങളെ ഭരിക്കില്ല.

7“നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങ
ൾക്കു നൽകുന്ന ഭൂമിയിൽ താമസിക്കുമ്പോൾ,
നിങ്ങൾക്കിടയിൽ ഒരു ദരിദ്രനുണ്ടായെന്നു
വരാം. നിങ്ങൾ സ്വാർത്ഥരാകരുത്. ദരിദ്രനായ
ആ മനുഷ്യനു സഹായമെത്തിക്കാൻ നിങ്ങൾ
മടിക്കരുത്. 8അവനോടൊപ്പം പങ്കുവയ്ക്കുന്ന
തിന് നിങ്ങൾ തയ്യാറാകണം. അവനു വേണ്ടതെ
ല്ലാം നിങ്ങൾ കടം കൊടുക്കണം.

9“വിമോചനത്തിന്റെ വർഷമായ ഏഴാം
വർഷം അടുക്കുന്നു എന്നതു കൊണ്ടുമാത്രം ഒരു
വനെ സഹായിക്കാൻ മടിക്കരുത്. അത്തരത്തി
ലൊരു തിന്മ നിങ്ങളുടെ മനസ്സിൽ പ്രവേശി
ക്കാൻ പോലും ഇടനൽകരുത്. സഹായം ആവ
ശ്യമായവനെപ്പറ്റി അത്തരത്തിലുള്ള ചിന്ത ഒരി
ക്കലും പാടില്ല. അവനെ സഹായിക്കാൻ
നിങ്ങൾ മടിക്കരുത്. അവനെ നിങ്ങൾ സഹായി
ക്കാതിരുന്നാൽ ദിരദ്രനായ അയാൾ നിങ്ങൾക്കെ
തിരെ യഹോവയോടു പരാതിപ്പെടുകയും
നിങ്ങൾ പാപത്തിന്റെ അപരാധിയാണെന്നു
യഹോവ കാണുകയും ചെയ്യും.

10“ദരിദ്രനായ വ്യക്തിക്ക് നിങ്ങൾ ആകുന്നത്ര
സഹായം ചെയ്തു കൊടുക്കണം. അവനു നൽ
കുന്നതിൽ വിഷമമൊന്നും തോന്നുവാൻ പാടി
ല്ല. എന്തുകൊണ്ടെന്നാൽ ആ നന്മ ചെയ്യുന്നതു
മൂലം നിങ്ങളുടെ ദൈവമാകുന്ന യഹോവ
നിങ്ങളെ അനുഗ്രഹിക്കും. നിങ്ങളുടെ മുഴുവൻ
ജോലികളിലും നിങ്ങളുടെ ഓരോ പ്രവൃത്തി
യിലും യഹോവ നിങ്ങളെ അനുഗ്രഹിക്കും.
11രാജ്യത്ത് എപ്പോഴും ദരിദ്ര ജനങ്ങളുണ്ടായിരി
ക്കും. അതിനാലാണ് നിങ്ങളുടെ സഹോദരനെ
സഹായിക്കാൻ തയ്യാറായിരിക്കണമെന്നു ഞാൻ
കല്പിക്കുന്നത്. നിങ്ങളുടെ ദേശത്ത് സഹായം
ആവശ്യമുള്ള ദരിദ്രനു വേണ്ടത് കൊടുക്കുക.

### അടിമകളെ സ്വതന്ത്രരാക്കൽ

12“നിങ്ങൾ ഒരു എബ്രായ സ്ത്രീയെയോ പുരു
ഷനെയോ അടിമപ്പണിക്കായി വാങ്ങിയേക്കാം.
ആറു വർഷം നിങ്ങൾ അവനെ അടിമപ്പണി
ക്കായി വച്ചിരുന്നുവെന്നും ഇരിക്കട്ടെ. പക്ഷേ
ഏഴാം വർഷം അയാളെ നിങ്ങൾ സ്വതന്ത്രനാ
ക്കണം. 13പക്ഷേ അടിമയെ സ്വതന്ത്രനാക്കു
മ്പോൾ അവനെ വെറും കയ്യോടെ പറഞ്ഞയ
ക്കരുത്. 14നിങ്ങളുടെ മൃഗങ്ങളിലും ധാന്യങ്ങ
ളിലും വീഞ്ഞിലും കുറെ വീതം നിങ്ങൾ അവ
നു നൽകണം. നിങ്ങളുടെ ദൈവമാകുന്ന
യഹോവ നിങ്ങളെ അനുഗ്രഹിക്കുകയും സമൃദ്ധ
മായി നല്ല സാധനങ്ങൾ തരികയും ചെയ്തു.
അതേപോലെ നിങ്ങൾ അനേകം നല്ല സാധന
ങ്ങൾ നിങ്ങളുടെ അടിമകൾക്കും നൽകണം.
15ഈജിപ്തിൽ നിങ്ങൾ അടിമകളായിരുന്നു
വെന്നത് ഓർമ്മിക്കുക. നിങ്ങളുടെ ദൈവമായ
യഹോവ നിങ്ങളെ സ്വതന്ത്രരാക്കുകയും
ചെയ്തു. അതിനാലാണ് ഞാനിന്നു നിങ്ങൾക്ക്
ഈ കല്പനകൾ തരുന്നത്.

16“‘ഞാൻ അങ്ങയെ വിട്ടുപോവില്ല’ എന്നു
നിങ്ങളുടെ അടിമകളിലൊരാൾ പറഞ്ഞേക്കാം.
നിങ്ങളോടൊപ്പമുള്ള നല്ല ജീവിതം കൊണ്ടായി
രിക്കാം അത്. 17ആ ഭൃത്യനെ കതകിനെതിരെ
ചേർത്തു നിർത്തി അയാളുടെ ചെവിയിൽ ഒരു
മുനയൻ ഉപകരണംകൊണ്ട് ഒരു ദ്വാരമിടുക.
അത് അവൻ എക്കാലവും നിങ്ങളുടെ അടിമയാ
യിരിക്കുമെന്നതിനെ കാണിക്കുന്നു. നിങ്ങളോ
ടൊത്തു കഴിയാനാഗ്രഹിക്കുന്ന സ്ത്രീ അടിമ
യോടും അങ്ങനെ ചെയ്യണം.

18“നിങ്ങളുടെ അടിമയെ സ്വതന്ത്രനായി
വിടുന്നതിൽ ഒരു പ്രയാസവും തോന്നരുത്.

കൂലിക്കാരനു കൊടുക്കേണ്ടതിന്റെ പകുതി
തുകയ്ക്കാണ് നിങ്ങൾ അവനെക്കൊണ്ട് ആറു
വർഷത്തേക്കു ജോലി ചെയ്യിച്ചതെന്ന് ഓർമ്മി
ക്കുക. നിങ്ങൾ ചെയ്യുന്ന എല്ലാക്കാര്യത്തിലും
നിങ്ങളുടെ ദൈവമായ യഹോവ നിങ്ങളെ
അനുഗ്രഹിക്കും.

### കടിഞ്ഞൂൽ മൃഗങ്ങളെപ്പറ്റിയുള്ള നിയമങ്ങൾ

19"നിങ്ങളുടെ കാലിക്കൂട്ടത്തിലും ആട്ടിൻപറ്റ
ത്തിലും കടിഞ്ഞൂൽ പ്രസവിക്കുന്ന ആൺമൃഗ
ങ്ങൾ വിശുദ്ധങ്ങളാണ്. നിങ്ങൾ അവയെ
യഹോവയ്ക്കു സമർപ്പിക്കണം. ആ മൃഗങ്ങളി
ലൊന്നിനെയും നിങ്ങൾ നിങ്ങളുടെ ജോലിക്ക്
ഉപയോഗിക്കരുത്. ആ ചെമ്മരിയാടുകളിൽ
നിന്ന് നിങ്ങൾ രോമം മുറിച്ചെടുക്കുകയുമരുത്.
20നിങ്ങളുടെ ദൈവമാകുന്ന യഹോവ തെര
ഞ്ഞെടുക്കുന്ന സ്ഥലത്തേക്ക് എല്ലാ വർഷവും
നിങ്ങൾ ആ മൃഗങ്ങളെ കൊണ്ടുവരണം. അവി
ടെ യഹോവയോടൊത്ത് നിങ്ങളും നിങ്ങളുടെ
കുടുംബാംഗങ്ങളും ആ മാംസം ഭക്ഷിക്കണം.
21"പക്ഷേ മൃഗങ്ങളിൽ ഒന്ന് തളർവാതം പിടി
ച്ചതോ അന്ധത ബാധിച്ചതോ മറ്റെന്തെങ്കിലും
കുറവുള്ളതോ ആണെങ്കിൽ ആ മൃഗത്തെ നിങ്ങ
ളുടെ ദൈവമായ യഹോവയ്ക്കു ബലിയർപ്പി
ക്കരുത്. 22പക്ഷേ ആ മൃഗത്തെ നിങ്ങൾക്ക്
വീട്ടിൽ വച്ചു ഭക്ഷിക്കാം. ശുദ്ധിയുള്ളവനും
ഇല്ലാത്തവനും അതു ഭക്ഷിക്കാം. കലമാനുക
ളെയും പുള്ളിമാനുകളെയും ഭക്ഷിക്കാനുള്ള
അതേ നിയമമാണ് ഈ മാംസം ഭക്ഷിക്കുന്ന
തിനും. 23പക്ഷേ നിങ്ങൾ മൃഗത്തിന്റെ രക്തം
ഭക്ഷിക്കരുത്. രക്തം നിങ്ങൾ വെള്ളം പോലെ
തറയിലൊഴിക്കണം.

### പെസഹ

16 "ആബീബ് മാസം ഓർമ്മിക്കുക.
അപ്പോൾ നിങ്ങൾ നിങ്ങളുടെ ദൈവ
മായ യഹോവയെ ആദരിക്കാൻ പെസഹ
ആഘോഷിക്കണം. എന്തുകൊണ്ടെന്നാൽ ആ
മാസത്തിൽ ഒരു രാത്രിയിലാണ് നിങ്ങളുടെ
ദൈവമായ യഹോവ നിങ്ങളെ ഈജിപ്തിൽ
നിന്ന് മോചിപ്പിച്ചത്. 2തന്റെ വിശിഷ്ടഭവന
മായി യഹോവ തെരഞ്ഞെടുക്കുന്ന സ്ഥല
ത്തേക്ക് നിങ്ങൾ പോകണം. അവിടെ നിങ്ങൾ
യഹോവയെ ആദരിക്കാൻ പെസഹബലി അർ
പ്പിക്കണം. പശുക്കളെയും ആടുകളെയും
നിങ്ങൾ അർപ്പിക്കണം. 3ഈ ബലിയോടൊപ്പം
പുളിപ്പിച്ച അപ്പം നിങ്ങൾ തിന്നരുത്. ഏഴു
ദിവസത്തേക്ക് നിങ്ങൾ പുളിപ്പിക്കാത്ത അപ്പം
ഭക്ഷിക്കണം. 'ദുരിതത്തിന്റെ അപ്പം' എന്ന്
അതു വിളിക്കപ്പെടും. അത് നിങ്ങൾ ഈജി
പ്തിൽ അനുഭവിച്ച കുഴപ്പങ്ങളെ അനുസ്മരി
പ്പിക്കും. നിങ്ങൾ തിടുക്കത്തിലാണ് അവിടെ
നിന്നും വിട്ടുപോന്നതെന്ന് ഓർമ്മിക്കുക!
നിങ്ങൾ ജീവിതകാലമാകെ ആ ദിവസത്തെ
അനുസ്മരിക്കണം. 4ഏഴു ദിവസത്തേക്ക് രാജ്യ
ത്തൊരിടത്തും ഒരു വീട്ടിലും പുളിമാവുണ്ടാ
യിരിക്കരുത്. ആദ്യദിവസം വൈകുന്നേരം
നിങ്ങൾ അർപ്പിക്കുന്ന ബലിയുടെ മാംസം പ്രഭാ
തമാകും മുമ്പേ ഭക്ഷിച്ചു തീർക്കണം.
5"പെസഹമൃഗത്തെ നിങ്ങളുടെ ദൈവമാ
കുന്ന യഹോവ നിങ്ങൾക്കു നൽകുന്ന പട്ടണങ്ങ
ളിലൊന്നിൽ വച്ചും ബലിയർപ്പിക്കരുത്.
6തന്റെ വിശുദ്ധഭവനമായി നിങ്ങളുടെ ദൈവ
മാകുന്ന യഹോവ തെരഞ്ഞെടുത്ത വിശുദ്ധ
സ്ഥലത്തു വച്ചു തന്നെ അത് അർപ്പിക്കണം.
അവിടെ നിങ്ങൾ സൂര്യാസ്തമന സമയത്ത്
പെസഹമൃഗത്തെ ബലിയർപ്പിക്കണം. ദൈവം
നിങ്ങളെ ഈജിപ്തിൽനിന്നും മോചിപ്പിച്ച
തിന്റെ അനുസ്മരണാദിനമാണത്. 7പെസഹാ
മാംസത്തെ പാകം ചെയ്ത് നിങ്ങളുടെ ദൈവ
മായ യഹോവ തെരഞ്ഞെടുക്കുന്ന സ്ഥലത്തു
വച്ച് ഭക്ഷിക്കണം. അനന്തരം പ്രഭാതത്തിൽ
നിങ്ങൾക്കു വീട്ടിലേക്കു മടങ്ങാം. 8പുളിപ്പി
ക്കാത്ത അപ്പം നിങ്ങൾ ആറു ദിവസം ഭക്ഷി
ക്കണം. ഏഴാം ദിവസം നിങ്ങൾ ഒരു ജോലിയും
ചെയ്യരുത്. അന്ന്, നിങ്ങളുടെ ദൈവമാകുന്ന
യഹോവയെ ആദരിക്കാൻ നിങ്ങൾ ഒരു
വിശുദ്ധസമ്മേളനം ചേരണം.

### വാരോത്സവം (പെന്തെക്കോസ്ത്)

9"ധാന്യങ്ങൾ കൊയ്യാൻ തുടങ്ങുന്ന കാലം
മുതൽ ഏഴാഴ്ചകൾ നിങ്ങൾ എണ്ണണം. 10അന
ന്തരം നിങ്ങളുടെ ദൈവമാകുന്ന യഹോവയ്ക്കു
വേണ്ടി വാരോത്സവം ആഘോഷിക്കണം.
അവനു നിങ്ങൾ ആഗ്രഹിക്കുന്ന വിശുദ്ധസമ്മാ
നങ്ങൾ കൊണ്ടുവന്നു വേണം അതു ചെയ്യാൻ.
നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങളെ
എത്രമാത്രം അനുഗ്രഹിച്ചു എന്നു ചിന്തിച്ച്
എത്ര കൊടുക്കണമെന്നു നിശ്ചയിക്കുക.
11യഹോവ തന്റെ വിശുദ്ധഭവനമായി തെര
ഞ്ഞെടുക്കുന്ന സ്ഥലത്തേക്കു പോവുക. അവി
ടെ നിങ്ങളും നിങ്ങളുടെ കുടുംബങ്ങളും നിങ്ങളു
ടെ ദൈവമാകുന്ന യഹോവയോടൊപ്പം ആഹ്ലാ
ദിക്കുക. നിങ്ങളുടെയാളുകളെ മുഴുവൻ നിങ്ങ
ളോടൊപ്പം കൊണ്ടുപോകണം. നിങ്ങളുടെ
പുത്രന്മാർ, പുത്രിമാർ, സേവകർ. കൂടാതെ
ലേവ്യർ, വിദേശികൾ, അനാഥർ എന്നിങ്ങനെ
നിങ്ങളുടെ പട്ടണങ്ങളിൽ വസിക്കുന്നവരെയും
കൊണ്ടുപോകണം. 12നിങ്ങൾ ഈജിപ്തിൽ
അടിമകളായിരുന്നു എന്നത് ഓർമ്മിക്കുക. അതി
നാൽ ഈ നിയമങ്ങൾ അനുസരിക്കുന്നുവെന്ന്
ഉറപ്പു വരുത്തുക.

### കൂടാരത്തിരുനാൾ

13"നിങ്ങളുടെ മെതിക്കളത്തിൽനിന്നും മുന്തി
രിച്ചക്കിൽനിന്നും ഉള്ള വിളവുകൾ ശേഖരിച്ച
തിന്റെ ഏഴുദിവസം കഴിഞ്ഞ് നിങ്ങൾ കൂടാര
ത്തിരുനാൾ ആഘോഷിക്കണം. 14ഈ ഉത്സവ
ത്തിൽ നിങ്ങൾ ആഹ്ലാദിക്കുക- നിങ്ങളും നിങ്ങ
ളുടെ പുത്രന്മാരും പുത്രിമാരും മുഴുവൻ ഭൃത്യരും
നിങ്ങളുടെ പട്ടണങ്ങളിൽ വസിക്കുന്ന ലേവ്യ
രും വിദേശികളും അനാഥരും വിധവകളും
നിങ്ങളോടൊപ്പം ആഹ്ലാദിക്കണം. 15യഹോവ
തെരഞ്ഞെടുക്കുന്ന വിശുദ്ധസ്ഥലത്തുവച്ച് ഏഴു
ദിവസം ഈ ഉത്സവം ആഘോഷിക്കണം. നിങ്ങ
ളുടെ ദൈവമാകുന്ന യഹോവയെ ആദരിക്കാ
നാണ് ഈ ആഘോഷം. നിങ്ങളുടെ ദൈവമാ
കുന്ന യഹോവ നിങ്ങളുടെ മുഴുവൻ വിളവുക
ളെയും നിങ്ങളുടെ എല്ലാ ജോലികളെയും അനു
ഗ്രഹിച്ചിരിക്കുന്നു. അതിനാൽ വളരെ ആഹ്ലാ
ദിക്കുക!
16"നിങ്ങളുടെ ദൈവമാകുന്ന യഹോവ തെര
ഞ്ഞെടുത്ത സ്ഥലത്ത് വർഷത്തിൽ മൂന്നു
തവണ യഹോവയെ കാണാൻ വരണം. പുളി
പ്പില്ലാത്ത അപ്പത്തിന്റെ ഉത്സവത്തിനും വാരോ
ത്സവത്തിനും കൂടാരത്തിരുനാളിനുമാണ് അവർ

വരേണ്ടത്. യഹോവയെ ദർശിക്കാൻ വരുന്ന
ഓരോരുത്തരും ഓരോ സമ്മാനങ്ങൾ കൂടി
കൊണ്ടുവരണം. 17കഴിയുന്നത്ര സാധനങ്ങൾ
ഓരോരുത്തരും നൽകണം. യഹോവ തനിക്ക്
എത്ര നൽകി എന്നതിന്റെ അടിസ്ഥാനത്തിൽ
താൻ എത്ര കൊടുക്കണം എന്ന് ഓരോരുത്തനും
നിശ്ചയിക്കണം.

### ജനങ്ങൾക്ക് ന്യായാധിപന്മാരും ഉദ്യോഗസ്ഥന്മാരും

18“നിങ്ങളുടെ ദൈവമാകുന്ന യഹോവ
നിങ്ങൾക്കു തരുന്ന ഓരോ പട്ടണത്തിലും നിങ്ങ
ൾക്ക് ന്യായാധിപന്മാരെയും ഉദ്യോഗസ്ഥന്മാ
രെയും തെരഞ്ഞെടുക്കുക. ജനങ്ങളുടെമേൽ
അവർ നീതിപൂർവ്വം ന്യായവിധി നടത്തണം.
19നിങ്ങൾ എപ്പോഴും നിതീ പുലർത്തുക. ചില
രുടെമേൽ വേറെ ചിലർക്ക് ആനുകൂല്യങ്ങൾ
നൽകരുത്. ന്യായവിധിയിൽ മനസ്സു മാറ്റാൻ
പണം വാങ്ങരുത്. പണം വിവേകശാലികളുടെ
കണ്ണുകളെ അന്ധമാക്കുകയും നല്ലവന്റെ
വാക്കുകളെ മാറ്റിമറിക്കുകയും ചെയ്യും. 20നന്മ
യും നീതിയും! നല്ലവനും നീതിമാനുമായിരി
ക്കാൻ നിങ്ങൾക്ക് കഠിനാദ്ധ്വാനം ചെയ്യേണ്ട
തുണ്ട്! അപ്പോൾ നിങ്ങൾ ജീവിക്കുകയും ദൈവ
മായ യഹോവ നിങ്ങൾക്കു തരുന്ന ദേശം കൈ
വശമാക്കുകയും ചെയ്യും.

### ദൈവം വിഗ്രഹങ്ങളെ വെറുക്കുന്നു

21“നിങ്ങളുടെ ദൈവമാകുന്ന യഹോവയ്ക്കു
ഒരു യാഗപീഠം പണിയുമ്പോൾ അതിനോ
ടൊത്ത് അശേരദേവതയുടെ തൂണുകൾ
സ്ഥാപിക്കരുത്. 22വ്യാജദൈവങ്ങളെ ആരാധി
ക്കാൻ പ്രത്യേകം കല്ലുകളും സ്ഥാപിക്കരുത്.
നിങ്ങളുടെ ദൈവമാകുന്ന യഹോവ അതു
വെറുക്കുന്നു.

### നല്ല മൃഗങ്ങളെ മാത്രം ബലിയർപ്പിക്കുക

17 “എന്തെങ്കിലും ന്യൂനതയുള്ള ഒരു പശു
വിനെയോ ചെമ്മരിയാടിനെയോ
നിങ്ങൾ നിങ്ങളുടെ ദൈവമാകുന്ന യഹോവ
യ്ക്കു ബലിയർപ്പിക്കരുത്. എന്തുകൊണ്ടെന്നാൽ
നിങ്ങളുടെ ദൈവമാകുന്ന യഹോവ അതു
വെറുക്കുന്നു!

### വിഗ്രഹാരാധനയ്ക്കുള്ള ശിക്ഷ

2“നിങ്ങളുടെ ദൈവമായ യഹോവ നിങ്ങ
ൾക്കു തരുന്ന നഗരങ്ങളിലൊന്നിൽ ഒരു തിന്മ
സംഭവിക്കുന്നതായി നിങ്ങൾ കേട്ടാൽ, നിങ്ങ
ളുടെ ഗോത്രത്തിലെ ഒരു പുരുഷനോ സ്ത്രീ
യോ മറ്റു ദൈവങ്ങളെ ആരാധിക്കുക വഴി
അവർ യഹോവയുടെ കരാർ ലംഘിച്ചുവെന്ന്
നിങ്ങൾ കേട്ടാൽ, 3അല്ലെങ്കിൽ അവർ സൂര്യ
ചന്ദ്രന്മാരെയോ നക്ഷത്രങ്ങളെയോ ആരാധി
ച്ചാൽ, അത് ഞാൻ നിങ്ങൾക്കു നൽകിയ
യഹോവയുടെ കല്പനയ്ക്കു വിരുദ്ധമാണ്.
4അങ്ങനെയൊരു ദുർവാർത്ത നിങ്ങൾ കേട്ടാൽ
അതു സൂക്ഷ്മമായി അന്വേഷിക്കണം. ആ മ്ളേ
ച്ഛരത യിസ്രായേലിൽ യഥാർത്ഥത്തിൽ സംഭ
വിച്ചതാണോ എന്നു നിങ്ങൾ കണ്ടെത്തണം.
അതു ശരിയാണെന്നു തെളിയിക്കാനായാൽ
5നിങ്ങൾ ആ തിന്മ ചെയ്ത വ്യക്തിയെ ശിക്ഷി
ക്കണം. ആ സ്ത്രീയെയോ പുരുഷനെയോ
നഗരകവാടത്തിനടുത്തുള്ള പൊതുസ്ഥലത്തു
കൊണ്ടുവന്ന് കല്ലെറിഞ്ഞു കൊല്ലണം. 6ഒരു
വൻ തിന്മ ചെയ്തതെന്ന് ഒരാൾ മാത്രം സാക്ഷി
പറയുന്നതിന്റെ അടിസ്ഥാനത്തിൽ നിങ്ങൾ
അയാളെ വധിക്കരുത്. എന്നാൽ രണ്ടോ മൂന്നോ
സാക്ഷികൾ അതു ശരിയാണെന്നു പറഞ്ഞാൽ
ആ വ്യക്തി വധിക്കപ്പെടണം. 7സാക്ഷികൾ
വേണം ആദ്യം ആ വ്യക്തിയെ കല്ലെറിയാൻ.
അനന്തരം മറ്റുള്ളവരും അവനെ കൊല്ലാൻ കല്ലെ
റിയണം. അങ്ങനെ നിങ്ങൾക്ക് നിങ്ങളുടെ
ഗോത്രത്തിൽനിന്ന് ആ തിന്മ ഒഴിവാക്കാം.

### വിഷമം പിടിച്ച കോടതിത്തീരുമാനങ്ങൾ

8“നിങ്ങളുടെ കോടതികൾക്ക് തീർപ്പു കല്പി
ക്കാനാകാത്ത വിഷമം പിടിച്ച ചില പ്രശ്ന
ങ്ങളുണ്ടാകാം. അതു ചിലപ്പോൾ ഒരു കൊലപാ
തകമോ രണ്ടുപേർ തമ്മിലുള്ള തർക്കമോ
ആകാം. അതു ചിലപ്പോൾ ആർക്കെങ്കിലും മുറി
വേറ്റ ഒരു സംഘട്ടനവും ആകാം. ഇത്തരം സംഭ
വങ്ങൾ നിങ്ങളുടെ പട്ടണങ്ങളിൽ ന്യായവിധി
നടത്തപ്പെടുമ്പോൾ എന്താണു ശരിയെന്നു
നിശ്ചയിക്കാൻ നിങ്ങളുടെ ന്യായാധിപന്മാ
ർക്കു കഴിഞ്ഞില്ലെന്നു വരും. അപ്പോൾ നിങ്ങൾ
നിങ്ങളുടെ ദൈവമാകുന്ന യഹോവ തെരഞ്ഞെ
ടുക്കുന്ന സ്ഥലത്തേക്കു പോകണം. 9ലേവി
യുടെ ഗോത്രക്കാരായിരിക്കും പുരോഹിതന്മാർ.
നിങ്ങൾ ആ പുരോഹിതന്മാരുടെയും അപ്പോൾ
ചുമതലയിലുള്ള ന്യായാധിപന്റെയും അടു
ത്തു ചെല്ലണം. ആ പ്രശ്നത്തിൽ എന്തു ചെയ്യ
ണമെന്ന് അവർ തീരുമാനിക്കും. 10യഹോവ
യുടെ വിശുദ്ധസ്ഥലമായ അവിടെ വച്ച് അവർ
തങ്ങളുടെ തീരുമാനം നിങ്ങളോടു പറയും.
അവർ പറയുന്നതെല്ലാം നിങ്ങൾ ചെയ്യുക.
അവർ ചെയ്യാൻ പറയുന്നതെല്ലാം ശ്രദ്ധയോടെ
ചെയ്യുക. 11അവരുടെ തീരുമാനങ്ങൾ സ്വീകരി
ക്കുകയും കൃത്യമായി അവ പാലിക്കുകയും
വേണം. ഒന്നിലും മാറ്റം വരുത്തരുത്.

12നിങ്ങളുടെ ദൈവമാകുന്ന യഹോവയെ
അപ്പോൾ ശുശ്രൂഷിക്കുന്ന പുരോഹിതനെയോ
ന്യായാധിപനെയോ അനുസരിക്കാൻ കൂട്ടാ
ക്കാത്ത വ്യക്തിയെ നിങ്ങൾ ശിക്ഷിക്കണം.
അയാൾ വധിക്കപ്പെടണം. ആ ദുഷ്ടനെ
യിസ്രായേലിൽനിന്നു തന്നെ നിങ്ങൾ നീക്കം
ചെയ്യണം. 13എല്ലാ ജനതയും ഈ ശിക്ഷയെ
പ്പറ്റി കേട്ട് ഭയക്കണം. അവർ ഒട്ടും കഠിനഹൃദയ
രാകാതിരിക്കണം.

### രാജാവിനെ തെരഞ്ഞെടുക്കേണ്ടതെങ്ങനെ?

14“നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങ
ൾക്കു തരുന്ന ഭൂമിയിൽ നിങ്ങൾ പ്രവേശിക്ക
ണം. ആ സ്ഥലം നിങ്ങൾ കയ്യടക്കി അതിൽ
താമസിക്കണം. എന്നിട്ടു നിങ്ങൾ പറയും,
‘ഞങ്ങൾക്കു ചുറ്റുമുള്ള രാഷ്ട്രങ്ങളിലെപ്പോലെ
ഞങ്ങൾക്ക് ഒരു രാജാവിനെ ഞങ്ങൾ നിയ
മിക്കും.’ 15അങ്ങനെ പറഞ്ഞാൽ യഹോവ തെര
ഞ്ഞെടുക്കുന്ന രാജാവിനെത്തന്നെ നിങ്ങൾ
തെരഞ്ഞെടുക്കുന്നുവെന്ന് ഉറപ്പിക്കുക. നിങ്ങ
ളുടെ രാജാവും നിങ്ങൾക്കിടയിൽനിന്നു തന്നെ
യായിരിക്കണം. അയാൾ ഒരിക്കലും ഒരു വിദേ
ശിയായിരിക്കരുത്. 16രാജാവിന് കൂടുതൽ കുതി
രകൾ ഉണ്ടായിരിക്കരുത്. കൂടുതൽ കുതിരകൾ
ക്കായി അയാൾ ആളുകളെ ഈജിപ്തിലേക്ക
യയ്ക്കാനും പാടില്ല. എന്തുകൊണ്ടെന്നാൽ
‘നിങ്ങളൊരിക്കലും ആ വഴിക്ക് തിരിച്ചുപോക
രുത്.’ എന്നു യഹോവ നിങ്ങളോടു പറഞ്ഞി

ട്ടുണ്ട്. **17**കൂടാതെ രാജാവിന് അനേകം ഭാര്യ
മാരും പാടില്ല. കാരണം, അത് അയാളെ യഹോ
വയിൽനിന്നും വ്യതിചലിപ്പിക്കും. രാജാവ്
സ്വയം സ്വർണ്ണം, വെള്ളി എന്നിവകൊണ്ട് ധനി
കനാകരുത്.
**18**“രാജാവ് ഭരണമാരംഭിക്കുമ്പോൾ നിയമങ്ങ
ളുടെ ഒരു പകർപ്പ് ഒരു പുസ്തകത്തിലെഴുതി
സ്വയം സൂക്ഷിക്കുകയും വേണം. പുരോഹി
തരും ലേവ്യരും സൂക്ഷിക്കുന്ന പുസ്തകങ്ങളിൽ
നിന്നു വേണം അവൻ അതിന്റെ പകർപ്പെടു
ക്കാൻ. **19**രാജാവ് തന്റെ കയ്യിൽത്തന്നെ ആ
പുസ്തകം സൂക്ഷിക്കുകയും ജീവിതത്തിലുട
നീളം അതു വായിക്കുകയും വേണം. എന്തുകൊ
ണ്ടെന്നാൽ, തന്റെ ദൈവമായ യഹോവയെ
ആദരിക്കുവാനും നിയമം അനുശാസിക്കുന്ന
തെല്ലാം അനുസരിക്കുവാനും രാജാവ് പഠി
ക്കണം. **20**അപ്പോൾ താൻ തന്റെ ജനങ്ങളിലാ
രെയുംകാൾ കേമനാണെന്ന് രാജാവ് കരുതില്ല.
അവൻ നിയമം ലംഘിക്കാതിരിക്കുകയും കൃത്യ
മായി അനുസരിക്കുകയും ചെയ്യും. അപ്പോൾ
ആ രാജാവും അയാളുടെ പിൻഗാമികളും വള
രെക്കാലം യിസ്രായേൽസാമ്രാജ്യത്തെ ഭരിക്കും.

## പുരോഹിതർക്കും ലേവ്യർക്കും പിന്തുണ

**18** “ലേവ്യഗോത്രത്തിന് യിസ്രായേലിൽ
ഭൂമിയുടെ പങ്കു ലഭിക്കില്ല. അവർ പുരോ
ഹിതരായിരിക്കും. അഗ്നിയിൽ പാകം ചെയ്തു
യഹോവയ്ക്കു സമർപ്പിക്കുന്ന ബലികൾ തിന്ന്
അവർ ജീവിക്കണം. ലേവിഗോത്രക്കാർക്കുള്ള
വീതം അതാണ്. **2**ആ ലേവിഗോത്രക്കാർക്ക് മറ്റു
ഗോത്രക്കാരെപ്പോലെ ഭൂമി ലഭിക്കില്ല. യഹോവ
അവരോടു പറഞ്ഞതു പോലെ, യഹോവ
തന്നെയാണ് ലേവ്യർക്കുള്ള വീതം.
**3**“നിങ്ങൾ ഒരു പശുവിനെയോ ചെമ്മരിയാ
ടിനെയോ ബലി കൊടുക്കാൻ കൊല്ലുമ്പോൾ
പുരോഹിതന്മാർക്ക് ഈ ഭാഗങ്ങൾ കൊടുക്കുക:
ചുമൽ, രണ്ടു കവിളുകൾ, വയറ്. **4**നിങ്ങളുടെ
വിളവിന്റെ ആദ്യ ഭാഗവും പുരോഹിതർക്ക്
കൊടുക്കണം. നിങ്ങളുടെ ധാന്യത്തിന്റെയും
വീഞ്ഞിന്റെയും എണ്ണയുടേയും ആദ്യഭാഗം
നിങ്ങൾ അവർക്കു കൊടുക്കണം. നിങ്ങളുടെ
ചെമ്മരിയാടുകളിൽനിന്നും മുറിക്കുന്ന ആദ്യ
ത്തെ രോമങ്ങളും നിങ്ങൾ ലേവ്യർക്കു കൊടുക്ക
ണം. **5**എന്തുകൊണ്ടെന്നാൽ, നിങ്ങളുടെ ദൈവ
മാകുന്ന യഹോവ നിങ്ങൾക്കിടയിൽനിന്നും
ലേവിയെയും പിൻഗാമികളെയും എക്കാല
ത്തേക്കുമുള്ള പുരോഹിതരായി തെരഞ്ഞെ
ടുത്തു.
**6**“ഓരോ ലേവ്യനും ദൈവാലയത്തിൽ പണി
യെടുക്കാൻ പ്രത്യേക സമയങ്ങളുണ്ട്. മറ്റേതെ
ങ്കിലും സമയത്ത് ഒരു ലേവ്യന് അവിടെ ജോലി
ചെയ്യണമെന്നുണ്ടെങ്കിൽ അതെപ്പോൾ വേണ
മെങ്കിലുമാകാം. യിസ്രായേലിന്റെ ഏതു ഭാഗ
ത്ത് ഏതു പട്ടണത്തിൽ താമസിക്കുന്നവനായാ
ലും അവന് യഹോവയുടെ വിശുദ്ധസ്ഥല
ത്തേക്കു വരാം. അവനിഷ്ടമുള്ള സമയത്ത് ഇതു
ചെയ്യാം. **7**ആ ലേവ്യന് തന്റെ ദൈവമായ
യഹോവയുടെ നാമത്തിൽ അപ്പോൾ യഹോവ
യുടെ സന്നിധിയിൽ ശുശ്രൂഷ നടത്തുന്ന
തന്റെ സകല ലേവ്യസഹോദരന്മാരുടെയുമത്ര
ശുശ്രൂഷ ചെയ്യാം. **8**ആ ലേവ്യന് മറ്റു ലേവ്യരോ
ടൊപ്പം തുല്യ പങ്കു ലഭിക്കും. തന്റെ കുടുംബ
ത്തിന് സാധാരണ കിട്ടുന്നതിനു പുറമേയാ
ണിത്.

## യിസ്രായേൽ മറ്റു രാഷ്ട്രങ്ങളെപ്പോലെ ജീവിക്കരുത്

**9**“നിങ്ങളുടെ ദൈവമാകുന്ന യഹോവ
നിങ്ങൾക്കു നൽകുന്ന ഭൂമിയിലേക്കു പ്രവേശി
ക്കുമ്പോൾ മറ്റു രാഷ്ട്രങ്ങൾ ചെയ്യുന്ന ദുഷ്പ്ര
വൃത്തികൾ ചെയ്യാൻ നിങ്ങൾ പഠിക്കരുത്.
**10**നിങ്ങളുടെ പുത്രന്മാരെയോ പുത്രിമാരെയോ
യാഗപീഠങ്ങളിൽ ബലിയർപ്പിക്കരുത്. പ്രവാച
കനിൽനിന്നോ മാന്ത്രികനിൽനിന്നോ മന്ത്രവാ
ദക്കാരിൽനിന്നോ ആഭിചാരക്കാരനിൽനിന്നോ
ഭാവി അറിയാൻ ശ്രമിക്കരുത്. **11**മറ്റുള്ളവരുടെ
മേൽ മന്ത്രവാദം നടത്താൻ ആരെയും അനുവദി
ക്കരുത്. നിങ്ങൾക്കിടയിൽ ആരും വെളിച്ചപ്പാ
ടോ മന്ത്രവാദിയോ ആകരുത്. മരിച്ചവരുമായി
സംഭാഷണം നടത്താനും ആരും ശ്രമിക്കരുത്.
**12**ജനങ്ങൾ അങ്ങനെ ചെയ്യുന്നത് നിങ്ങളുടെ
ദൈവമാകുന്ന യഹോവ വെറുക്കുന്നു. അതിനാ
ലാണ് അവൻ മറ്റു ജനതകളെ നിങ്ങൾക്കു
വേണ്ടി തുരത്തിയത്. **13**നിങ്ങളുടെ ദൈവമാ
കുന്ന യഹോവയോട് നിങ്ങൾ വിശ്വസ്തരായി
രിക്കണം.

## യഹോവയുടെ വിശിഷ്ടപ്രവാചകൻ

**14**“നിങ്ങൾ മറ്റു ജനതകളെ നിങ്ങളുടെ രാജ്യ
ത്തുനിന്നും പുറത്താക്കണം. ആ രാഷ്ട്രങ്ങൾ
മന്ത്രികവിദ്യയും ഭാവിപ്രവചനവും ഇഷ്ട
പ്പെടുന്നവരാണ്. എന്നാൽ നിങ്ങളുടെ ദൈവ
മാകുന്ന യഹോവ അക്കാര്യങ്ങൾ ചെയ്യാൻ
നിങ്ങളെ അനുവദിക്കില്ല. **15**നിങ്ങളുടെ ദൈവ
മാകുന്ന യഹോവ നിങ്ങൾക്ക് ഒരു പ്രവാച
കനെ നൽകും. നിങ്ങൾക്കിടയിൽനിന്നു തന്നെ
യായിരിക്കും ആ പ്രവാചകൻ. അവൻ എന്നെ
പ്പോലെയിരിക്കും. അവന്റെ പ്രവചനങ്ങൾ
നിങ്ങൾ ശ്രദ്ധിക്കണം. **16**നിങ്ങൾ അവനോട്
ആവശ്യപ്പെട്ടതനുസരിച്ചാണ് ദൈവം ഈ
പ്രവാചകനെ അയച്ചു തന്നത്. ഹോരേബുപർ
വ്വതത്തിൽ നിങ്ങൾ ഒത്തുകൂടിയപ്പോൾ നിങ്ങൾ
ദൈവത്തിന്റെ ശബ്ദത്തെയും മലയിൽ കണ്ട
മഹാഗ്നിയെയും ഭയക്കുകയും ചെയ്തു. അതി
നാൽ നിങ്ങൾ പറഞ്ഞു, ‘ഞങ്ങളുടെ ദൈവമാ
കുന്ന യഹോവയുടെ ശബ്ദം ഞങ്ങളെ വീണ്ടും
കേൾപ്പിക്കരുതേ! ആ മഹാഗ്നി ഞങ്ങൾ കാണാ
നും ഇടയാക്കരുതേ, അതിനിടയായാൽ ഞങ്ങൾ
മരിക്കും!’
**17**“യഹോവ എന്നോടു പറഞ്ഞു, ‘അവർ
ആവശ്യപ്പെടുന്നതു നല്ലതു തന്നെ! **18**അവർക്കു
ഞാൻ നിന്നെപ്പോലെ ഒരു പ്രവാചകനെ നൽ
കാം. അവർക്കിടയിൽനിന്നു തന്നെയുള്ള ഒരാളാ
യിരിക്കും ഈ പ്രവാചകൻ. അവൻ പറയേണ്ട
കാര്യങ്ങൾ ഞാൻ അവനോടു പറയും. ഞാൻ
കല്പിച്ചതെല്ലാം അവൻ ജനങ്ങളോടു പറയും.
**19**ഈ പ്രവാചകൻ എനിക്കു വേണ്ടി സംസാരി
ക്കും. അവൻ സംസാരിക്കുമ്പോൾ എന്റെ കല്പ
നകളിൽ എന്തെങ്കിലും ശ്രദ്ധിക്കാൻ കൂട്ടാക്കാ
ത്തവനെ ഞാൻ ശിക്ഷിക്കും.’

## വ്യാജപ്രവാചകരെ എങ്ങനെ തിരിച്ചറിയാം

**20**“പക്ഷേ ഞാൻ പറയാനാവശ്യപ്പെടാത്തത്
ഒരു പ്രവാചകൻ പറഞ്ഞാൽ, എനിക്കുവേണ്ടി
യാണ് താൻ സംസാരിക്കുന്നതെന്ന് അവൻ ജന
ങ്ങളോടു പറഞ്ഞാൽ, ആ പ്രവാചകൻ വധിക്ക
പ്പെടണം. മറ്റു ദൈവങ്ങൾക്കുവേണ്ടി പ്രസംഗി
ക്കുന്ന പ്രവാചകനും വന്നുവെന്നിരിക്കട്ടെ,
അയാളും കൊല്ലപ്പെടണം. **21**‘ഒരു പ്രവാചകൻ

പറയുന്നതു യഹോവയുടെ വചനങ്ങളല്ലെന്നു
ഞങ്ങൾക്കെങ്ങനെ അറിയാം?' എന്നു നിങ്ങൾ
കരുതുന്നുണ്ടാവാം. 22ഒരു പ്രവാചകൻ, താൻ
യഹോവയ്ക്കു വേണ്ടിയാണ് സംസാരിക്കുന്ന
തെന്നു പറയുകയും അയാളുടെ പ്രവചനം
സംഭവിക്കാതിരിക്കുകയും ചെയ്താൽ അതു
യഹോവ പറഞ്ഞതല്ലെന്നു നിങ്ങളറിയണം.
അവൻ സ്വന്തം ആശയങ്ങളാണു പറയുന്ന
തെന്നു നിങ്ങൾ മനസ്സിലാക്കണം. നിങ്ങൾ
അവനെ ഭയക്കേണ്ടതില്ല.

## സുരക്ഷിതത്വത്തിന്റെ നഗരങ്ങൾ

19 “മറ്റു ജനതകളുടെ ദേശമാണ് നിങ്ങളുടെ
ദൈവമായ യഹോവ നിങ്ങൾക്കു തരു
ന്നത്. യഹോവ ആ ജനതകളെ നശിപ്പിക്കും.
അവർ താമസിച്ചിരുന്നിടത്ത് നിങ്ങൾ താമസി
ക്കും. അവരുടെ നഗരങ്ങളും വീടുകളും നിങ്ങൾ
എടുക്കും. അങ്ങനെ സംഭവിക്കുമ്പോൾ 2 3നി
ങ്ങൾ ദേശത്തെ മൂന്നായി വീതിക്കണം. ഓരോ
ഭാഗത്തിലും എല്ലാവർക്കും എത്തിച്ചേരാൻ
പാകത്തിൽ മൂന്നു നഗരങ്ങൾ നിങ്ങൾ തെര
ഞ്ഞെടുക്കണം. ആ നഗരങ്ങളിലേക്ക് നിങ്ങൾ
വഴികളും തുറക്കണം. അപ്പോൾ ഒരു കൊലയാ
ളിക്ക് സുരക്ഷിതമായ ആ നഗരത്തിൽ അഭയം
പ്രാപിക്കാം.

4“ഒരാളെ കൊല ചെയ്തിട്ട് ഈ മൂന്നു സുര
ക്ഷാനഗരങ്ങളിലൊന്നിലേക്ക് ഓടിയെത്തുന്ന
വനുള്ള നിയമം ഇതാണ്: അയാൾ യാദൃച്ഛി
കമായിട്ടായിരിക്കണം കൊല നടത്തിയത്.
കൊല്ലപ്പെട്ടവനോട് കൊലപാതകിക്ക് വെറു
പ്പുണ്ടായിരിക്കരുത്. 5ഇതാ ഒരു ഉദാഹരണം:
ഒരാൾ മറ്റൊരാളോടൊപ്പം മരം വെട്ടാൻ വന
ത്തിലേക്കു പോകുന്നു. മരം വെട്ടാൻ അയാൾ
കോടാലി ആഞ്ഞു വീശിയപ്പോൾ കോടാലി
യുടെ തല അതിന്റെ പിടിയിൽനിന്നും വിട്ടു
പോകുന്നു. കോടാലിത്തല മറ്റേയാളുടെമേൽ
കൊണ്ട് അയാൾ മരിക്കുന്നു. കോടാലി വീശിയ
ആൾ ആ മൂന്നു നഗരങ്ങളിലൊന്നിലെത്തി
യാൽ അയാൾ സുരക്ഷിതനായിരിക്കും. 6പക്ഷേ
നഗരം വളരെ ദൂരെയാണെങ്കിൽ വേഗം
അങ്ങോട്ടോടിയെത്താൻ അയാൾക്കു കഴിഞ്ഞെ
ന്നുവരില്ല. കൊല്ലപ്പെട്ടവന്റെ അടുത്ത ഒരു
ബന്ധു അവനെ ആ നഗരത്തിലെത്തും മുമ്പ്
ഓടിച്ചിട്ടു പിടിച്ചേക്കാം. ബന്ധു വളരെ കോപ
ത്തോടെ അയാളെ കൊന്നേക്കാം. പക്ഷേ
അയാൾ വധാർഹനല്ല. അയാൾ കൊന്നവനെ
വെറുത്തിരുന്നില്ല. 7നഗരങ്ങൾ എല്ലാവർക്കും
എത്താവുന്നത്ര അടുത്തായിരിക്കണം. അതിനാ
ലാണ് മൂന്നു വിശിഷ്ടനഗരങ്ങൾ തെരഞ്ഞെ
ടുക്കാൻ ഞാൻ നിങ്ങളോടു കല്പിച്ചത്.

8“നിങ്ങളുടെ ദേശത്തെ വലുതാക്കുമെന്ന്
നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങ
ളുടെ പൂർവ്വികരോടു വാഗ്ദാനം ചെയ്തി
രുന്നു. നിങ്ങളുടെ പൂർവ്വികരോടു വാഗ്ദാനം
ചെയ്ത ഭൂമി മുഴുവൻ നിങ്ങളുടെ ദൈവമാ
കുന്ന യഹോവ നിങ്ങൾക്കു തരും. 9ഞാൻ നിങ്ങ
ൾക്കിന്നു തരുന്ന അവന്റെ കല്പനകൾ മുഴുവൻ
അനുസരിക്കുകയും നിങ്ങളുടെ ദൈവമാകുന്ന
യഹോവയെ നിങ്ങൾ സ്നേഹിക്കുകയും അവ
നാഗ്രഹിക്കുന്ന വഴിയിൽ ജീവിക്കുകയും ചെ
യ്താൽ മാത്രമേ അവൻ അങ്ങനെ ചെയ്യൂ.
അപ്പോൾ, നിങ്ങളുടെ രാജ്യം വളരുമ്പോൾ
ആദ്യത്തെ മൂന്നു നഗരങ്ങളോടൊപ്പം മൂന്നു നഗ
രങ്ങൾ കൂടി സുരക്ഷിതത്വത്തിന് നിങ്ങൾക്കു
തെരഞ്ഞെടുക്കാം. 10അപ്പോൾ നിങ്ങളുടെ ദൈ
വമാകുന്ന യഹോവ നിങ്ങൾക്കു തരുന്ന ദേശ
ത്ത് നിരപരാധികൾ കൊല്ലപ്പെടാതിരിക്കും. ഒരു
മരണത്തിനും നിങ്ങൾ കുറ്റവാളികളായിരിക്കുക
യുമില്ല.

11“പക്ഷേ ഒരുവൻ മറ്റൊരാളെ വെറുത്തേ
ക്കാം. അയാൾ താൻ വെറുക്കുന്നവനെ വധി
ക്കാൻ ഒളിച്ചിരുന്നേക്കാം. അവനെ വധിച്ച്
അയാൾ സുരക്ഷാനഗരങ്ങളിലൊന്നിലേക്ക്
ഓടിപ്പോയെന്നുവരാം. 12അങ്ങനെ സംഭവി
ച്ചാൽ അവന്റെ സ്വന്തം പട്ടണത്തിലെ മൂപ്പ
ന്മാർ ആളെ വിട്ട് അവനെ ആ സുരക്ഷാനഗര
ത്തിൽനിന്നും പിടിച്ചുകൊണ്ടുപോരണം.
നേതാക്കൾ അവനെ കൊല്ലപ്പെട്ടവന്റെ അടു
ത്ത ബന്ധുവിനെ ഏല്പിക്കണം. കൊലപാതകി
മരിക്കണം. 13അവനെച്ചൊല്ലി വസനിക്കരുത്.
നിഷ്കളങ്കനായ ഒരാളുടെ വധത്താൽ അപ
രാധിയാണവൻ. യിസ്രായേലിൽനിന്നും
നിങ്ങൾ ആ അപരാധം നീക്കം ചെയ്യണം. അന
ന്തരം നിങ്ങൾക്കെല്ലാം നല്ലതായിത്തീരും.

## അതിർത്തിരേഖകൾ

14“നിങ്ങളുടെ അയൽക്കാരനുമായുള്ള അതിർ
ത്തിക്കല്ലുകൾ നിങ്ങൾ മാറ്റരുത്. ഓരോരുത്ത
രുടെയും സ്ഥലത്തിന്റെ അതിരു കുറിക്കാ
നാണ് ആ കല്ലുകൾ സ്ഥാപിച്ചിരിക്കുന്നത്.
നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങ
ൾക്കു നൽകുന്ന ഭൂമിയെ ആ കല്ലുകൾ സൂചിപ്പി
ക്കുന്നു.

## സാക്ഷികൾ

15“ഒരാൾ നിയമത്തിനെതിരെ എന്തെങ്കിലും
തെറ്റു ചെയ്താൽ അയാൾ കുറ്റവാളിയെന്നു
തെളിയിക്കാൻ ഒരൊറ്റ സാക്ഷി മാത്രം പോരാ.
അയാൾ യഥാർത്ഥത്തിൽ തെറ്റു ചെയ്തു
വെന്നു കണ്ട രണ്ടോ മൂന്നോ സാക്ഷികളുണ്ടാ
യിരിക്കണം. 16ഒരാൾ തെറ്റു ചെയ്തുവെന്ന്
മറ്റൊരാൾ കള്ളസാക്ഷി പറഞ്ഞേക്കാം. 17അങ്ങ
നെയുണ്ടായാൽ രണ്ടുപേരും യഹോവയുടെ
വിശുദ്ധഭവനത്തിൽ പോയി അധികാരത്തി
ലുള്ള ന്യായാധിപന്മാരാലും പുരോഹിതന്മാ
രാലും ന്യായവിധിക്കു വിധേയരാകണം. 18ന്യാ
യാധിപന്മാർ ശ്രദ്ധയോടെ ചോദ്യങ്ങൾ ചോദി
ച്ചേക്കാം. സാക്ഷി മറ്റേയാൾക്കെതിരെ നുണ
പറഞ്ഞു എന്ന് അവർ കണ്ടുപിടിച്ചേക്കാം.
സാക്ഷി നുണ പറഞ്ഞാൽ 19നിങ്ങൾ അവനെ
ശിക്ഷിക്കണം. അയാൾ മറ്റേയാളോടെന്തു
ചെയ്യാനാഗ്രഹിച്ചുവോ അതു തന്നെ അയാ
ളോടും ചെയ്യുക. അങ്ങനെ നിങ്ങൾ ആ തിന്മ
യെ നിങ്ങളുടെ സമൂഹത്തിൽനിന്നും നീക്കം
ചെയ്യണം. 20മറ്റുള്ളവർ ഇതേപ്പറ്റി കേട്ട് ഭയപ്പെ
ടട്ടെ. മേലിൽ അവർ അത്തരം തിന്മകൾ ചെയ്യാ
തെയുമിരിക്കട്ടെ.

21“കുറ്റം പോലെ തന്നെ കഠിനമായിരിക്കണം
ശിക്ഷയും. തെറ്റു ചെയ്യുന്നവനെ ശിക്ഷിക്കു
മ്പോൾ അവനോട് സഹതപിക്കരുത്. ഒരാൾ
ഒരു ജീവനെടുത്താൽ അവന്റെ ജീവൻ തന്നെ
അതിനു പകരമായെടുക്കണം. ഇതാണു ചട്ടം:
കണ്ണിനു കണ്ണ്, പല്ലിനു പല്ല്, കൈയ്ക്കു കൈ,
കാലിനു കാല്.

## യുദ്ധത്തിനുള്ള നിയമങ്ങൾ

20 “നിങ്ങൾ ശത്രുക്കളോട് യുദ്ധത്തിനു
പോകുമ്പോൾ നിങ്ങൾക്കുള്ളതിലും കൂടു

തൽ കുതിരകളെയും രഥങ്ങളെയും പടയാളി
കളെയും ശത്രുപക്ഷത്തു കണ്ടാൽ നിങ്ങൾ ഭയ
പ്പെടരുത്. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ
ദൈവമാകുന്ന യഹോവ നിങ്ങളോടൊപ്പമുണ്ട്-
യഹോവയാണ് നിങ്ങളെ ഈജിപ്തിൽനിന്നും
മോചിപ്പിച്ചത്.

**2**“നിങ്ങൾ യുദ്ധത്തിനു പുറപ്പെടുമ്പോൾ
പുരോഹിതർ ഭടന്മാരോടു സംസാരിക്കണം.
**3**പുരോഹിതൻ ഇങ്ങനെ പറയണം.; ‘യിസ്രാ
യേൽകാരേ എന്നെ ശ്രദ്ധിക്കുക! ഇന്നു നിങ്ങൾ
നിങ്ങളുടെ ശത്രുക്കളുമായി യുദ്ധത്തിനു പോ
കുന്നു. നിങ്ങൾ ധൈര്യം കൈവിടരുത്! കുഴങ്ങു
കയോ ശത്രുക്കളെ ഭയക്കുകയോ പാടില്ല! **4**കാര
ണം, നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങ
ളോടൊപ്പമുണ്ട്. ശത്രുക്കളുമായി യുദ്ധം ചെയ്യു
ന്നതിനവൻ നിങ്ങളെ സഹായിക്കും. നിങ്ങ
ളുടെ വിജയത്തിന് നിങ്ങളുടെ ദൈവമാകുന്ന
യഹോവ നിങ്ങളെ സഹായിക്കും.’

**5**“ആ ലേവ്യ ഉദ്യോഗസ്ഥന്മാർ ഭടന്മാരോടി
ങ്ങനെ പറയും, ‘പുതിയ വീടു വച്ചിട്ട് അതു
സമർപ്പിക്കാത്തവൻ ഇക്കൂട്ടത്തിലുണ്ടെങ്കിൽ
അവൻ വീട്ടിലേക്കു മടങ്ങണം. യുദ്ധത്തിൽ
അവൻ വധിക്കപ്പെട്ടേക്കാം. അപ്പോൾ മറ്റൊ
രാൾ അയാളുടെ വീട് സമർപ്പിക്കും. **6**മുന്തിരി
ത്തോട്ടം വച്ചു പിടിപ്പിച്ചിട്ട് മുന്തിരി പറിച്ചു
കൂട്ടാത്ത ആരെങ്കിലുമുണ്ടോ? അയാൾ വീട്ടി
ലേക്കു മടങ്ങണം. അയാൾ യുദ്ധത്തിൽ മരി
ച്ചാൽ അയാളുടെ തോട്ടത്തിലെ മുന്തിരി മറ്റൊ
രാൾ അനുഭവിക്കും. **7**വിവാഹം നിശ്ചയിക്ക
പ്പെട്ട ആരെങ്കിലുമുണ്ടെങ്കിൽ അയാൾ വീട്ടി
ലേക്കു മടങ്ങണം. അയാൾ യുദ്ധത്തിൽ മരി
ച്ചാൽ മറ്റൊരാൾ ആ സ്ത്രീയെ വിവാഹം
കഴിക്കും.’

**8**“ആ ലേവ്യ ഉദ്യോഗസ്ഥന്മാർ ജനങ്ങളോട്
ഇങ്ങനെയും പറയേണം, ‘ധൈര്യം നഷ്ടപ്പെ
ട്ടവനും ഭയക്കുന്നവനുമായി ആരെങ്കിലും ഇക്കൂ
ട്ടത്തിലുണ്ടോ? അയാൾ വീട്ടിലേക്കു മടങ്ങണം.
അപ്പോൾ അയാൾ മറ്റു ഭടന്മാരുടെ ധൈര്യം
കുറയ്ക്കാൻ കാരണക്കാരനാകില്ല.’ **9**ഉദ്യോഗ
സ്ഥന്മാർ സൈന്യത്തോടു സംസാരിച്ചതിനു
ശേഷം ജനങ്ങളെ നയിക്കാൻ പടനായകന്മാരെ
തെരഞ്ഞെടുക്കണം.

**10**“ഒരു നഗരം ആക്രമിക്കാൻ ചെല്ലുമ്പോൾ
നിങ്ങൾ ആദ്യം നഗരവാസികൾക്ക് സമാധാനം
വാഗ്ദാനം ചെയ്യണം. **11**നിങ്ങളുടെ വാഗ്ദാനം
സ്വീകരിച്ച് നിങ്ങൾക്കു കവാടങ്ങൾ തുറന്നു
തന്നാൽ നഗരവാസികൾ നിങ്ങൾക്കു വേണ്ടി
ജോലി ചെയ്യുന്ന അടിമകളാകും. **12**പക്ഷേ
നിങ്ങളുമായി സമാധാനത്തിൽ കഴിയാൻ
അവർ തുനിയാതെ, നിങ്ങൾക്കെതിരെ യുദ്ധം
ചെയ്യുകയാണെങ്കിൽ, നിങ്ങൾ നഗരം വളയ
ണം. **13**നിങ്ങളുടെ ദൈവമാകുന്ന യഹോവ ആ
നഗരം എടുത്തുകൊള്ളാൻ നിങ്ങളെ അനുവദി
ക്കുമ്പോൾ അതിലുള്ള പുരുഷന്മാരെയെല്ലാം
നിങ്ങൾ വധിക്കണം. സ്ത്രീകളെ നിങ്ങളെടു
ത്തുകൊള്ളുക. **14**കുട്ടികളെയും പശുക്കളെയും
നഗരത്തിലുള്ള സാധനങ്ങളെയും നിങ്ങളെടു
ക്കുക. ആ സാധനങ്ങളൊക്കെ നിങ്ങൾക്കുപ
യോഗിക്കാം. നിങ്ങളുടെ ദൈവമാകുന്ന യഹോ
വ നിങ്ങൾക്കു തരുന്നതാണതൊക്കെ. **15**നിങ്ങ
ളിൽനിന്നും വളരെ അകലത്തിലുള്ള നഗരങ്ങ
ളോടും നിങ്ങൾ താമസിക്കാൻ പോകുന്ന ദേശ
ത്തിലല്ലാത്ത നഗരങ്ങളോടും നിങ്ങൾ ചെയ്യേ
ണ്ടത് അതാണ്.

**16**“പക്ഷേ നിങ്ങളുടെ ദൈവമാകുന്ന
യഹോവ നിങ്ങൾക്കു തരുന്ന ദേശത്തുള്ള നഗര
ങ്ങളെ നിങ്ങൾ കയ്യടക്കുമ്പോൾ അവിടെയുള്ള
എല്ലാവരെയും നിങ്ങൾ വധിക്കണം. **17**ഹിത്യർ,
അമോര്യർ, കനാന്യർ, പെരിസ്യർ, ഹിവ്യർ,
യെബൂസ്യർ ഇങ്ങനെ എല്ലാവരെയും നിങ്ങൾ
നശിപ്പിക്കണം. ഇതു നിങ്ങളുടെ ദൈവമാകുന്ന
യഹോവ നിങ്ങൾക്കു തരുന്ന കല്പനയാണ്.
**18**എന്തുകൊണ്ടെന്നാൽ ദൈവമായ യഹോവ
യ്ക്കെതിരെ പാപം ചെയ്യാൻ നിങ്ങളെ പഠി
പ്പിക്കാൻ അപ്പോൾ അവർക്കാവില്ല. അവർ
അവരുടെ ദൈവങ്ങളെ ആരാധിച്ചപ്പോഴത്തെ
കടുംകൈകൾ ചെയ്യാൻ നിങ്ങളെ പഠിപ്പി
ക്കാൻ അവർക്കാവില്ല.

**19**“നിങ്ങൾ ഒരു നഗരത്തിനെതിരെ യുദ്ധം
പ്രഖ്യാപിക്കുമ്പോൾ വളരെ നേരത്തേക്ക്
നിങ്ങൾ ആ നഗരം വളഞ്ഞേക്കാം. നഗരത്തിനു
ചുറ്റുമുള്ള ഫലവൃക്ഷങ്ങൾ മുറിക്കരുത്. ഈ മര
ങ്ങളിൽനിന്നും നിങ്ങൾക്ക് പഴങ്ങൾ തിന്നാം.
പക്ഷേ നിങ്ങൾ അവ മുറിച്ചിടരുത്. ആ മര
ങ്ങളല്ല ശത്രുക്കൾ, അതിനാൽ അവയ്ക്കെതിരെ
യുദ്ധം ചെയ്യാതിരിക്കുക! **20**ഫലവൃക്ഷങ്ങള
ല്ലെന്നു നിങ്ങൾക്കറിയാവുന്ന മരങ്ങൾ വെട്ടിയി
ടുക. ആ നഗരത്തിനെതിരെയുള്ള യുദ്ധത്തി
നുള്ള ആയുധങ്ങൾ നിങ്ങൾക്ക് ആ മരം കൊണ്ടു
ണ്ടാക്കാം. ആ നഗരം വീഴുംവരെ നിങ്ങൾക്കത്
ഉപയോഗിക്കാം.

### ഒരാൾ കൊല്ലപ്പെട്ടാൽ

**21** “നിങ്ങളുടെ ദൈവമാകുന്ന യഹോവ
നിങ്ങൾക്കു തരുന്ന നാട്ടിൽ ഒരാൾ ഒരു
വയലിൽ കൊല്ലപ്പെട്ട നിലയിൽ കിടക്കുന്നത്
കണ്ടെന്നിരിക്കട്ടെ. പക്ഷേ അയാളെ കൊന്നതാ
രാണെന്ന് ആർക്കും അറിയില്ല. **2**അപ്പോൾ നിങ്ങ
ളുടെ നേതാക്കളും ന്യായാധിപന്മാരും വന്ന്
അയാൾ മരിച്ചു കിടക്കുന്നതിനു ചുറ്റിലുമുള്ള
പട്ടണങ്ങളിലേക്കുള്ള ദൂരം അളക്കണം. **3**മരിച്ച
യാളിനോട് ഏറ്റവുമടുത്ത പട്ടണമേതെന്നു
കണ്ടുപിടിച്ചാൽ അവരുടെ കാലിക്കൂട്ടത്തിൽ
നിന്നും ഒരു പശുവിനെ ആ പട്ടണത്തിലെ
നേതാക്കൾ എടുക്കണം. ഒരിക്കലും പ്രസവി
ച്ചിട്ടില്ലാത്തതും ഒരിക്കലും ജോലിക്കുപയോഗി
ക്കപ്പെടാത്തതുമായിരിക്കണം ആ പശു. **4**അന
ന്തരം ആ പട്ടണത്തലെ നേതാക്കൾ വെള്ളമൊ
ഴുകുന്ന താഴ്വരയിലേക്ക് ആ പശുവിനെ കൊ
ണ്ടുവരണം. ഒരിക്കലും ഉഴവു നടത്തുകയോ
എന്തെങ്കിലും നടുകയോ ചെയ്തിട്ടില്ലാത്തതാ
യിരിക്കണം ആ താഴ്വര. അനന്തരം നേതാക്കൾ
ആ താഴ്വരയിൽവച്ച് പശുവിന്റെ കഴുത്തു
വെട്ടണം. **5**ലേവിയുടെ പിൻഗാമികളായ
പുരോഹിതരും അവിടേക്കു പോകണം. തന്നെ
ശുശ്രൂഷിക്കുന്നതിനും തന്റെ നാമത്തിൽ ജന
ങ്ങളെ അനുഗ്രഹിക്കുന്നതിനും നിങ്ങളുടെ
ദൈവമാകുന്ന യഹോവ തെരഞ്ഞെടുത്തതാണ്
ആ പുരോഹിതരെ. ഒരാൾക്കു മുറിവേൽക്കുന്ന
എല്ലാ തർക്കങ്ങൾക്കും തീർപ്പു കല്പിക്കുന്നതു
പുരോഹിതരായിരിക്കും. **6**കൊല്ലപ്പെട്ടവനോട്
ഏറ്റവുമടുത്ത പട്ടണത്തിലെ നേതാക്കന്മാർ,
താഴ്വരയിൽ തല വെട്ടിമാറ്റപ്പെട്ട പശുവിനു
മുകളിൽ തങ്ങളുടെ കൈകൾ കഴുകണം. **7**‘ഇയാ
ളെ ഞങ്ങളല്ല കൊന്നത്. ആ സംഭവം ഞങ്ങൾ
കണ്ടുമില്ല. **8**യഹോവേ, നീ യിസ്രായേലിനെ
രക്ഷിച്ചു. ഞങ്ങൾ നിന്റെ ജനത. ഇപ്പോൾ
ഞങ്ങളെ ശുദ്ധീകരിച്ചാലും. നിഷ്കളങ്കനായ

ഒരുവന്റെ വധത്തിൽ ഞങ്ങളെ പഴിക്കരുതേ’
എന്ന് ഈ നേതാക്കൾ പറയണം. അങ്ങനെ,
ആ നിഷ്കളങ്കനായ മനുഷ്യനെ കൊന്നതിന്റെ
കുറ്റം അവരിൽ ആരോപിക്കപ്പെടുകയില്ല. 9അ
ങ്ങനെ, നിങ്ങൾ ശരിയായതു പ്രവർത്തിക്കു
കയും ആ അപരാധം നിങ്ങളുടെ സംഘത്തിൽ
നിന്നും ഒഴിവാക്കുകയും ചെയ്യും.

### യുദ്ധത്തിൽ പിടിക്കപ്പെട്ട സ്ത്രീ

10“ദൈവമായ യഹോവയുടെ സഹായ
ത്താൽ നിങ്ങൾ ശത്രുക്കളെ യുദ്ധത്തിൽ തോല്പി
ച്ചാൽ, ശത്രുക്കളെ നിങ്ങൾ തടവുകാരായി
ദൂരേക്കു പിടിച്ചുകൊണ്ടുപോയാൽ, 11തടവു
കാർക്കിടയിൽ സുന്ദരിയായ ഒരു സ്ത്രീയെ
കണ്ട് അവളെ ഭാര്യയാക്കണമെന്ന് നിങ്ങളാഗ്ര
ഹിച്ചാൽ, 12അവളെ നിങ്ങൾ സ്വഭവനത്തി
ലേക്കു കൊണ്ടുവരണം. അവൾ തല മൊട്ടയടി
ക്കുകയും നഖങ്ങൾ വെട്ടിക്കളയുകയും വേണം.
13തടവുകാരിയായി പിടിക്കപ്പെട്ടവളെന്നു
കാണിക്കുന്ന തന്റെ വസ്ത്രങ്ങൾ അവൾ
അഴിച്ചു മാറ്റണം. അവൾ നിങ്ങളുടെ വസതി
യിൽ തങ്ങി തന്റെ മാതാപിതാക്കളെ വേർപി
രിയുന്നതിൽ ഒരു മാസം ദുഃഖിക്കണം. അതിനു
ശേഷം, നിങ്ങൾക്കവളുടെ അടുത്തു ചെന്ന്
അവളുടെ ഭർത്താവാകാം. അവൾ നിങ്ങളുടെ
ഭാര്യയുമാകും. 14നിങ്ങൾ അവളിൽ സംതൃപ്തന
ല്ലെങ്കിൽ അവളെ വേർപെടുത്തി അവളെ
സ്വതന്ത്രയാക്കണം. നിങ്ങൾ അവളെ വിൽക്ക
രുത്. അവളെ ഒരു അടിമയെപ്പോലെ കരുതുക
യുമരുത്. കാരണം, നിങ്ങൾ അവളുമായി ലൈം
ഗികബന്ധത്തിലേർപ്പെട്ടു.

### മൂത്ത പുത്രൻ

15“ഒരാൾക്ക് രണ്ടു ഭാര്യമാരുണ്ടെങ്കിൽ,
അയാൾ ഒരു ഭാര്യയെ മറ്റേ ഭാര്യയെക്കാൾ കൂടു
തൽ സ്നേഹിക്കുന്നുണ്ടാവാം. രണ്ടു സ്ത്രീക
ൾക്കും അയാളിൽനിന്നു കുട്ടികൾ ഉണ്ടായിരി
ക്കാം. സ്നേഹം ലഭിക്കാത്ത സ്ത്രീയുടെ കുട്ടി
യായിരിക്കാം മൂത്തയാൾ. 16അയാൾ തന്റെ
സ്വത്തുക്കൾ വീതം വയ്ക്കുമ്പോൾ മൂത്ത കുട്ടി
യ്ക്കുള്ള സ്വത്ത് താൻ സ്നേഹിക്കുന്ന ഭാര്യ
യുടെ കുട്ടിയ്ക്കു നൽകുവാൻ പാടില്ല. 17താൻ
സ്നേഹിക്കാത്ത ഭാര്യയുടെ കുട്ടിയെ, മൂത്ത
പുത്രനെ അയാൾ സ്വീകരിക്കണം. മൂത്ത
പുത്രന് തന്റെ സാധനങ്ങളുടെ ഇരട്ടി വീതം
നൽകണം. കാരണം, ആ കുട്ടി ആദ്യജാതനാണ്.
ആദ്യജാതശിശുവിന്റെ അവകാശങ്ങൾ ആ
കുട്ടിക്കുള്ളതാണ്.

### അനുസരണക്കേടുള്ള കുട്ടികൾ

18“ഒരാൾക്ക് കഠിനഹൃദയവും അനുസരണ
ക്കേടുമുള്ള ഒരു പുത്രനുണ്ടായിരിക്കാം. അവൻ
തന്റെ മാതാപിതാക്കളെ അനുസരിക്കുന്നില്ല.
അവർ അവനെ ശിക്ഷിക്കുന്നുണ്ടെങ്കിലും
അവൻ അനുസരണക്കേട് തുടർന്നു. 19അപ്പോൾ
അവന്റെ മാതാപിതാക്കൾ അവനെ പട്ടണ
ത്തിലെ സമ്മേളന സ്ഥലത്ത് നേതാക്കളുടെ
മുമ്പിൽ കൊണ്ടുവരണം. 20പട്ടണത്തിലെ
നേതാക്കളോട് അവർ പറയണം. ‘ഞങ്ങളുടെ
പുത്രൻ കഠിനഹൃദയനും അനുസരണക്കേടുള്ള
വനുമാണ്. ഞങ്ങൾ പറയുന്നതൊന്നും അവൻ
ചെയ്യുന്നില്ല. അവൻ വളരെയധികം തിന്നു
കയും കുടിക്കുകയും ചെയ്യുന്നു,’ 21അപ്പോൾ
പട്ടണവാസികൾ ആ പുത്രനെ കല്ലെറിഞ്ഞു
കൊല്ലണം. അങ്ങനെ നിങ്ങൾ ആ തിന്മയെ
ഇല്ലായ്മ ചെയ്യണം. എല്ലാ യിസ്രായേലുകാരും
ഇതു കേട്ട് ഭയപ്പെടണം.

### കുറ്റവാളികളെ കൊന്ന് മരത്തിൽ തൂക്കണം

22“വധശിക്ഷയ്ക്കർഹമായൊരു പാപം ഒരാൾ
ചെയ്താൽ, കൊന്നതിനു ശേഷം ജനങ്ങൾ അവ
നെ ഒരു മരത്തിൽ കെട്ടിത്തൂക്കണം. 23രാത്രി
മുഴുവൻ ആ ശവം ആ മരത്തിൽ തൂങ്ങിക്കിട
ക്കാൻ നിങ്ങൾ അനുവദിക്കരുത്. അതേ ദിവസം
തന്നെ അയാളെ തീർച്ചയായും സംസ്കരിച്ചി
രിക്കണം. കാരണം, മരത്തിൽ തൂങ്ങിക്കിടക്കുന്ന
വൻ ദൈവത്താൽ ശപിക്കപ്പെട്ടവനാണ്. നിങ്ങ
ളുടെ ദൈവമാകുന്ന യഹോവ നിങ്ങൾക്കു തന്ന
സ്ഥലം നിങ്ങൾ അശുദ്ധമാക്കരുത്.

### മറ്റു നിയമങ്ങൾ

22 “നിങ്ങളുടെ അയൽക്കാരന്റെ പശുവോ
ആടോ അലഞ്ഞു നടക്കുന്നതു കണ്ടാൽ
നിങ്ങളത് അവഗണിക്കരുത്. തീർച്ചയായും ഉടമ
സ്ഥന് നിങ്ങളതിനെ എത്തിച്ചുകൊടുക്കണം.
2ഉടമ നിങ്ങളുടെ അടുത്തല്ല താമസമെങ്കിലും
ആരുടേതാണ് ആ മൃഗമെന്ന് നിങ്ങൾക്കറിയി
ല്ലെങ്കിലും നിങ്ങളതിനെ നിങ്ങളുടെ വീട്ടി
ലേക്ക് കൊണ്ടുപോകണം. ഉടമസ്ഥൻ അതിനെ
അന്വേഷിച്ചു വരുന്നതു വരെ അതിനെ നിങ്ങൾ
സൂക്ഷിക്കണം. എന്നിട്ടത് അയാൾക്കു തിരികെ
കൊടുക്കണം. 3അയൽക്കാരന്റെ കഴുത
യെയോ വസ്ത്രമോ മറ്റെന്തെങ്കിലുമോ നഷ്ട
പ്പെട്ടാൽ ഇങ്ങനെ തന്നെ നിങ്ങൾ ചെയ്യണം.
അയൽക്കാ രനെ നിങ്ങൾ സഹായിക്കണം.

4“അയൽക്കാരന്റെ കഴുതയോ പശുവോ
വഴിയിൽ വീണാൽ നിങ്ങളതു കണ്ടില്ലെന്നു
നടിക്കരുത്. അതിനെ എഴുന്നേല്പിക്കാൻ നിങ്ങള
വനെ സഹായിക്കണം.

5“ഒരു സ്ത്രീ പുരുഷന്മാരുടെ വസ്ത്രമണി
യരുത്. പുരുഷൻ സ്ത്രീകളുടെ വസ്ത്രങ്ങളും
ധരിക്കരുത്. അത് നിങ്ങളുടെ ദൈവമാകുന്ന
യഹോവയ്ക്കു വെറുപ്പുളവാക്കുന്നതാണ്.

6“നിങ്ങൾ ഒരു വഴിയേ നടക്കുമ്പോൾ മര
ത്തിലോ തറയിലോ ഒരു പക്ഷിക്കൂടു കണ്ടെന്നു
വരാം. തള്ളപ്പക്ഷി ചിലപ്പോൾ കുഞ്ഞുങ്ങളോ
ടൊത്ത് ഇരിക്കുകയാവും. അല്ലെങ്കിൽ മുട്ടയ്ക്കു
മുകളിൽ. അപ്പോൾ നിങ്ങൾ ആ തള്ളപ്പക്ഷിയെ
അതിന്റെ കുഞ്ഞുങ്ങളോടൊപ്പം എടുക്കരുത്.
7കുഞ്ഞുങ്ങളെ നിങ്ങൾക്കെടുക്കാം. പക്ഷേ തള്ള
യെ വിടണം. ഈ നിയമങ്ങൾ നിങ്ങൾ അനുസ
രിച്ചാൽ നിങ്ങൾക്ക് കാര്യങ്ങളെല്ലാം ഭംഗി
യായി നടക്കും. നിങ്ങൾ വളരെക്കാലം ജീവിക്കു
കയും ചെയ്യും. 8“നിങ്ങൾ ഒരു പുതിയ വീടു
പണിയുമ്പോൾ മട്ടുപ്പാവിനു മതിൽ പണി
യണം അപ്പോൾ ഒരാൾ വീട്ടിൽനിന്നു വീണു
മരിച്ചു എന്നു നിങ്ങളെ കുറ്റപ്പെടുത്തില്ല.

### ഒരുമിച്ചു വയ്ക്കരുതാത്ത സാധനങ്ങൾ

9“മുന്തിരിവള്ളികൾ നടുന്ന അതേ പാടത്ത്
ധാന്യം വിതയ്ക്കരുത്. എന്തുകൊണ്ടെന്നാൽ
അവ ഉപയോഗശൂന്യമാകുകയും* നിങ്ങൾക്കു
മുന്തിരിയോ വിതച്ച വിത്തിൽനിന്നുള്ള ധാന്യ
മോ ഉപയോഗിക്കാൻ കഴിയാതാവുകയും
ചെയ്യും. 10“കാളയെയും കഴുതയെയും ചേർത്തു

---

**ഉപയോഗശൂന്യമാകുകയും** “അവ വിശുദ്ധമായി തീരും” എന്നു വ്യാഖ്യാർത്ഥം. അവ ദൈവത്തിന്റേതു മാത്രമാണ്. അതിനാൽ മനുഷ്യർ അവ ഉപയോഗിക്കരുത് എന്നർത്ഥം.

കെട്ടി നിലം ഉഴുവാൻ പാടില്ല. 11“കമ്പിളിയും
ലിനനും ചേർത്തു നെയ്ത വസ്ത്രങ്ങളും
നിങ്ങൾ ധരിക്കരുത്. 12“അനേകം നൂൽക്കഷണ
ങ്ങൾ ചേർത്തു കെട്ടുക. അനന്തരം ഇവ നിങ്ങ
ളുടെ നീളൻ കുപ്പായത്തിനു നാലു മൂലകളിൽ
തൊങ്ങലായി തൂക്കിയിടുക.

## വിവാഹ നിയമങ്ങൾ

13“ഒരുവൻ ഒരു പെൺകുട്ടിയെ വിവാഹം
കഴിക്കുകയും അവളുമായി ലൈംഗികബന്ധ
ത്തിലേർപ്പെട്ടതിനു ശേഷം തനിക്കവളെ ഇഷ്ട
മില്ലെന്നവൻ നിശ്ചയിച്ചാൽ, 14‘ഞാൻ ഈ
സ്ത്രീയെ വിവാഹം കഴിച്ച് ലൈംഗികബ
ന്ധത്തിലേർപ്പെട്ടപ്പോൾ അവൾ കന്യകയ
ല്ലെന്നു കണ്ടു’ എന്ന് അയാൾ നുണ പറഞ്ഞു
എന്നു വരാം. അങ്ങനെ അവൾക്കെതിരെ നുണ
പറഞ്ഞുകൊണ്ട് ജനങ്ങൾ അവളെപ്പറ്റി ദുഷി
ച്ചു ചിന്തിച്ചേക്കാം. 15അങ്ങനെ സംഭവിച്ചാൽ
അവളുടെ മാതാപിതാക്കൾ പട്ടണത്തിലെ
സമ്മേളനസ്ഥലത്ത് നേതാക്കളുടെ മുമ്പിൽ
അവൾ കന്യകയായിരുന്നുവെന്നതിന് തെളിവു
കൊണ്ടുവരണം. 16പെൺകുട്ടിയുടെ പിതാവ്
നേതാക്കളോടു പറയണം, ‘ഞാൻ എൻെറ
മകളെ ഇയാൾക്കു ഭാര്യയായി കൊടുത്തു,
പക്ഷേ ഇപ്പോൾ ഇയാൾക്ക് അവളെ വേണ്ട.
17ഇയാൾ എൻെറ മകൾക്കെതിരെ നുണ പ്രചരി
പ്പിച്ചു. അയാൾ പറഞ്ഞു, ‘നിങ്ങളുടെ മകൾ
കന്യകയാണെന്നതിന് ഞാൻ തെളിവൊന്നും
കണ്ടില്ല.’ പക്ഷേ എൻെറ മകൾ കന്യകയാണെ
ന്നതിന് തെളിവിതാ.’ എന്നിട്ട് നേതാക്കളെ
വസ്ത്രം* കാണിക്കണം. 18അപ്പോൾ പട്ടണ
നേതാക്കൾ അവളുടെ ഭർത്താവിനെ പിടിച്ചു
ശിക്ഷിക്കണം. 19അവർ അവനു നാല്പതു
ഔൺസ് വെള്ളി ശിക്ഷയായി വിധിക്കണം.
അവർ ആ പണം പെൺകുട്ടിയുടെ പിതാ
വിനെ ഏല്പിക്കണം. കാരണം, ഒരു യിസ്രായേലു
കാരിപെൺകുട്ടിയെ അവളുടെ ഭർത്താവ് അപ
മാനിച്ചു. പെൺകുട്ടി അയാളുടെ ഭാര്യയായി
തുടരുകയും വേണം. അവൻ അവളെ ജീവിത
ത്തിലൊരിക്കലും ഉപേക്ഷിക്കുവാനും പാടില്ല.
20“പക്ഷേ അവളെപ്പറ്റി ഭർത്താവു പറഞ്ഞ
കാര്യങ്ങളും ശരിയാണെന്നു വരാം. ഭാര്യയുടെ
മാതാപിതാക്കൾക്ക് അവൾ കന്യകയാണെന്നു
തെളിയിക്കാൻ കഴിഞ്ഞെന്നു വരില്ല. അങ്ങനെ
വന്നാൽ, 21പട്ടണനേതാക്കൾ പെൺകുട്ടിയെ
അവളുടെ പിതാവിൻെറ വീടിൻെറ വാതിൽ
ക്കൽ കൊണ്ടുവരണം. എന്നിട്ട് പട്ടണത്തിലെ
പുരുഷന്മാർ അവളെ കല്ലെറിഞ്ഞു കൊല്ലണം.
എന്തുകൊണ്ടെന്നാൽ അവൾ യിസ്രായേലിൽ
ലജ്ജാകരമായ സംഗതി ചെയ്തിരിക്കുന്നു.
അവൾ സ്വപിതാവിൻെറ വസതിയിൽ വേശ്യ
യെപ്പോലെ പെരുമാറി. ആ തിന്മയെ നിങ്ങൾ
നിങ്ങളുടെ ജനതയ്ക്കിടയിൽനിന്നും നീക്കം
ചെയ്യണം.

## ലൈംഗികപാപങ്ങൾ

22“ഒരു പുരുഷൻ വിവാഹിതയായൊരു സ്ത്രീ
യുമായി ലൈംഗികപാപം ചെയ്തുവെന്നു
കണ്ടാൽ രണ്ടുപേരും മരിക്കണം. ആ തിന്മയെ
നിങ്ങൾ യിസ്രായേലിൽനിന്നും ഇല്ലായ്മ ചെ
യ്യണം.
23“മറ്റൊരാൾക്കുവേണ്ടി നിശ്ചയിക്കപ്പെട്ട ഒരു
കന്യകയുമായി ഒരുവൻ ലൈംഗികബന്ധത്തി
ലേർപ്പെട്ടുവെന്നിരിക്കട്ടെ. നഗരത്തിലാണ
ങ്ങനെ സംഭവിച്ചതെങ്കിൽ, 24നിങ്ങൾ അവരി
രുവരെയും ആ നഗരകവാടത്തിലെ പൊതു
സ്ഥലത്തേക്കു കൊണ്ടുവന്ന് കല്ലെറിഞ്ഞു
കൊല്ലണം. മറ്റൊരുവൻെറ ഭാര്യയെ ലൈംഗി
കപാപത്തിനുപയോഗിച്ചതിനാൽ നിങ്ങൾ ആ
പുരുഷനെ വധിക്കണം. നഗരത്തിലായിരു
ന്നിട്ടും സഹായത്തിനു വിളിക്കാത്തതിനാൽ
പെൺകുട്ടിയും വധിക്കപ്പെടണം. ആ തിന്മയെ
നിങ്ങൾ നിങ്ങളുടെ ജനതയിൽനിന്നും ഇല്ലാ
യ്മചെയ്യണം.
25“പക്ഷേ ഒരുവൻ വിവാഹനിശ്ചയം കഴി
ഞ്ഞ പെൺകുട്ടിയെ വയലിൽവച്ചു കണ്ട്
അവളെ ബലാത്സംഗം ചെയ്താൽ അയാൾ
കൊല്ലപ്പെടണം. 26പെൺകുട്ടിയെ നിങ്ങൾ
ഒന്നും ചെയ്യരുത്. മരണശിക്ഷയ്ക്കു വിധേയ
യാകേണ്ട കുറ്റമൊന്നും അവൾ ചെയ്തില്ല. ഇത്,
ഒരുവൻ തൻെറ അയൽവാസിയെ ആക്രമിച്ചു
കൊല്ലുന്നതുപോലെയാണ്. 27അയാൾ ആ
പെൺകുട്ടിയെ പുറത്തു വയലിൽവച്ചു കണ്ടു.
അവൻ അവളെ ആക്രമിച്ചു. അവൾ സഹായ
ത്തിനു വിളിച്ചിരിക്കണം. പക്ഷേ അവളെ
സഹായിക്കാൻ ആരുമുണ്ടായിരുന്നില്ല. അതി
നാൽ അവൾ ശിക്ഷാർഹയല്ല.
28“വിവാഹം നിശ്ചയിച്ചിട്ടില്ലാത്ത ഒരു കന്യ
കയെ ഒരുവൻ ബലം പ്രയോഗിച്ച് ലൈംഗിക
ബന്ധത്തിനുപയോഗിക്കുകയും മറ്റുള്ളവർ
അതു കാണുകയും ചെയ്താൽ 29അയാൾ
പെൺകുട്ടിയുടെ പിതാവിന് ഇരുപത് ഔൺസ്
വെള്ളി കൊടുക്കണം. പെൺകുട്ടി അയാളുടെ
ഭാര്യയാകുകയും ചെയ്യും. കാരണം, അവൻ
അവളെ ലൈംഗികപാപത്തിനുപയോഗിച്ചു.
അവൻ അവളെ ഒരിക്കലും ഉപേക്ഷിക്കരുത്.
30“സ്വന്തം പിതാവിൻെറ ഭാര്യയുമായി
ലൈംഗികബന്ധത്തിലേർപ്പെട്ട് ഒരുവൻ തൻെറ
പിതാവിന് നാണക്കേടുണ്ടാക്കരുത്.”

## ആരാധനയിൽ പങ്കുചേരാനാകാത്തവർ

23 “ഉടയ്ക്കപ്പെട്ട വൃഷണങ്ങളോ മുറിഞ്ഞ
ലൈംഗികാവയവമോ ഉള്ള ഒരുവൻ
യഹോവയുടെ ആരാധനയിൽ യിസ്രായേൽ
ജനതയോടു ചേരുവാൻ പാടില്ല. 2മാതാപിതാ
ക്കൾ നിയമപരമായി വിവാഹിതരല്ലെങ്കിൽ
അവരുടെ പുത്രൻ യിസ്രായേലുകാരോടൊത്ത്
യഹോവയുടെ ആരാധനയിൽ പങ്കെടുക്കരുത്.
അവൻെറ പിൻഗാമികൾ പത്തു തലമുറവരെ
ആ സംഘത്തിൽ ചേരരുത്!
3“അമ്മോന്യനോ മോവാബ്യനോ യഹോവ
യുടെ ആരാധനയിൽ യിസ്രായേൽജനത
യോടു ചേരരുത്. അവരുടെ പിൻഗാമികളി
ലാരും പത്തു തലമുറയോളം ആ സംഘത്തിൽ
ചേരരുത്. 4കാരണമെന്തെന്നാൽ, ഈജിപ്തിൽ
നിന്നുള്ള നിങ്ങളുടെ യാത്രയിൽ നിങ്ങളുമായി
തങ്ങളുടെ അപ്പവും വെള്ളവും പങ്കുവയ്ക്കാൻ
അമ്മോന്യരും മോവാബ്യരും വിസമ്മതിച്ചു.
മാത്രവുമല്ല നിങ്ങളെ ശപിക്കാൻ അവർ ബിലെ
യാമിനെ കൂലിക്കു വിളിക്കുകയും ചെയ്തു.
(മെസൊപൊത്താമ്യയിലെ പെഥോർ നഗര
ക്കാരനായ ബെയോരിൻെറ പുത്രനായിരുന്നു
ബിലെയാം.) 5പക്ഷേ നിങ്ങളുടെ ദൈവമാ
കുന്ന യഹോവ ബിലെയാമിനെ ചെവിക്കൊ
ണ്ടില്ല. യഹോവ ശാപത്തെ നിങ്ങൾക്ക് അനുഗ്ര
ഹമാക്കി മാറ്റി. എന്തുകൊണ്ടെന്നാൽ, നിങ്ങളു

**വസ്ത്രം** അവളുടെ വിവാഹരാത്രിയിലെ കിടക്കവിരി.

ടെ ദൈവമാകുന്ന യഹോവ നിങ്ങളെ സ്നേഹി
ക്കുന്നു. 6അമ്മോന്യരുമായോ മോവാബ്യരുമാ
യോ ആയി സമാധാനമുണ്ടാക്കാൻ നിങ്ങൾ
ഒരിക്കലും ശ്രമിക്കരുത്. നിങ്ങളുടെ ജീവിതകാല
മത്രയും അവരുമായി രമ്യതയിലാകാതിരിക്കുക.

### യിസ്രായേലുകാർ സ്വീകരിക്കേണ്ടവർ

7"എദോമ്യരെ നിങ്ങൾ വെറുക്കരുത്. കാരണം,
അവർ നിങ്ങളുടെ ബന്ധുക്കളാണ്. ഈജിപ്തു
കാരനെയും നിങ്ങൾ വെറുക്കരുത്. കാരണം,
അവന്റെ രാജ്യത്ത് നിങ്ങൾ അപരിചിതരായി
രുന്നു. 8എദോമ്യരുടെയും ഈജിപ്തുകാരുടെ
യും മൂന്നാം തലമുറയുടെ കുട്ടികൾക്ക് യഹോവ
യെ ആരാധിക്കാൻ യിസ്രായേലുകാരോടു
ചേരാം.

### പട്ടാള പാളയത്തിലെ ശുദ്ധി

9"നിങ്ങളുടെ സൈന്യം ശത്രുക്കളുമായി
യുദ്ധത്തിനു പോകുമ്പോൾ അശുദ്ധിക്കു കാര
ണമാകുന്ന എല്ലാത്തിൽനിന്നും അകന്നു കഴി
യുക. 10രാത്രിയിൽ സ്വപ്നസ്ഖലനം മൂലം
അശുദ്ധനായവൻ നിങ്ങൾക്കിടയിൽനിന്നും
പുറത്തേക്കു പോകണം. അവൻ പാളയത്തിൽ
നിന്നും അകന്നു കഴിയണം. 11വൈകുന്നേരമാ
കുമ്പോൾ അയാൾ വെള്ളത്തിൽ കുളിക്കണം.
സൂര്യൻ അസ്തമിക്കുമ്പോൾ അയാൾക്കു പാള
യത്തിൽ മടങ്ങിവരാം.

12"വിസർജ്ജനത്തിനു പോകുവാൻ നിങ്ങ
ൾക്ക് പാളയത്തിനു പുറത്ത് ഒരു സ്ഥലമുണ്ടാ
യിരിക്കണം. 13നിങ്ങളുടെ ആയുധങ്ങളോടൊ
പ്പം കുഴിയുണ്ടാക്കാൻ ഒരു വടിയും കരുതണം.
അനന്തരം നിങ്ങൾക്കു വിസർജ്ജനമുണ്ടാകു
മ്പോൾ വടികൊണ്ടു മാന്തി അതു മൂടണം.
14എന്തുകൊണ്ടെന്നാൽ, നിങ്ങളുടെ ശത്രുക്കളെ
തോല്പിക്കാൻ നിങ്ങളെ സഹായിക്കാനും നിങ്ങ
ളെ രക്ഷിക്കാനും നിങ്ങളുടെ ദൈവമാകുന്ന
യഹോവ പാളയത്തിൽ നിങ്ങളോടൊപ്പമുണ്ട്.
അതിനാൽ പാളയം വിശുദ്ധമായിരിക്കണം.
അപ്പോൾ യഹോവ വെറുക്കപ്പെടുന്ന എന്തെ
ങ്കിലും കണ്ടിട്ട് നിങ്ങളെ ഉപേക്ഷിച്ചു പോകില്ല.

### മറ്റു നിയമങ്ങൾ

15"ഒരടിമ തന്റെ യജമാനന്റെ അടുത്തു
നിന്ന് നിങ്ങളുടെയടുത്തേക്ക് ഓടി വന്നാൽ
നിങ്ങളവനെ യജമാനന് തിരികെ കൊടുക്ക
രുത്. 16അയാൾ നിങ്ങളോടൊപ്പം ഇഷ്ടമുള്ളിട
ത്തു പാർത്തുകൊള്ളട്ടെ. അവൻ തെരഞ്ഞെടു
ക്കുന്ന ഏതു നഗരത്തിൽ വേണമെങ്കിലും
അവൻ താമസിക്കട്ടെ. നിങ്ങൾ അവനെ ഉപദ്ര
വിക്കരുത്.

17"ഒരു യിസ്രായേൽപുരുഷനോ സ്ത്രീയോ
ദേവാലയവേശ്യയാകരുത്. 18ആൺവേശ്യയോ
പെൺവേശ്യയോ സമ്പാദിക്കുന്ന പണം നിങ്ങ
ളുടെ ദൈവമാകുന്ന യഹോവയുടെ വിശുദ്ധാ
ലയത്തിൽ കൊണ്ടുവരരുത്. തന്റെ നേർച്ച
നടത്താൻ ഒരുവൻ ആ പണം ഉപയോഗിക്കരുത്.
എന്തുകൊണ്ടെന്നാൽ, ലൈംഗികപാപങ്ങൾക്കു
സ്വന്തം ശരീരം വിൽക്കുന്നവരെ നിങ്ങളുടെ
ദൈവമാകുന്ന യഹോവ വെറുക്കുന്നു.

19"മറ്റൊരു യിസ്രായേലുകാരന് എന്തെങ്കി
ലും കടം കൊടുക്കുമ്പോൾ നിങ്ങൾ പലിശയും
ചുമത്തരുത്. പണത്തിനോ ഭക്ഷണത്തിനോ
പലിശ കിട്ടാവുന്ന ഒരു സാധനത്തിനും പലിശ
ചുമത്തരുത്. 20വിദേശിക്കു പലിശ ചുമത്താം.
പക്ഷേ മറ്റൊരു യിസ്രായേലുകാരന് നിങ്ങൾ
പലിശ ചുമത്തുവാൻ പാടില്ല. ഈ നിയമങ്ങൾ
നിങ്ങളനുസരിച്ചാൽ നിങ്ങൾ താമസിക്കാൻ
പോകുന്ന സ്ഥലത്ത് നിങ്ങളുടെ ദൈവമായ
യഹോവ എല്ലാ പ്രവൃത്തികളിലും നിങ്ങളെ
അനുഗ്രഹിക്കും.

21"നിങ്ങളുടെ ദൈവമാകുന്ന യഹോവയോട്
നിങ്ങൾ എന്തെങ്കിലും വാഗ്ദാനം ചെയ്യു
മ്പോൾ അതു കൊടുക്കാൻ ഒട്ടും വൈകരുത്.
കാരണം, നിങ്ങളതു കൊടുക്കണമെന്ന് നിങ്ങ
ളുടെ ദൈവമാകുന്ന യഹോവ ആവശ്യപ്പെടും.
വാഗ്ദാനം ചെയ്തതു കൊടുത്തില്ലെങ്കിൽ
നിങ്ങൾ പാപം ചെയ്യും. 22വാഗ്ദാനം ചെയ്തി
ല്ലെങ്കിൽ നിങ്ങൾ പാപം ചെയ്യുന്നുമില്ല.
23നിങ്ങൾ ചെയ്യുമെന്നു പറഞ്ഞതു ചെയ്യണം.
നിങ്ങൾ ദൈവത്തിനു വിശേഷിച്ചെന്തെങ്കിലും
വാഗ്ദാനം ചെയ്താൽ അതു നടപ്പാക്കുന്നതു
നിങ്ങളുടെ ഇഷ്ടം. ദൈവം നിങ്ങളെ അതിനു
നിർബ്ബന്ധിച്ചില്ല. അതിനാൽ വാഗ്ദാനം ചെയ്
തതു നിങ്ങൾ ചെയ്യണം!

24"മറ്റൊരാളുടെ മുന്തിരിത്തോപ്പിലൂടെ പോ
കുമ്പോൾ നിങ്ങൾ ആവശ്യം പോലെ മുന്തി
രിപ്പഴം തിന്നുവെന്നിരിക്കട്ടെ. പക്ഷേ നിങ്ങൾ
ഒന്നും കൂടയിലിട്ടു കൊണ്ടുപോകരുത്. 25മറ്റൊ
രുവന്റെ ധാന്യവയലിലൂടെ പോകുമ്പോൾ
കൈകൊണ്ട് ധാന്യം നിങ്ങൾക്കു തിന്നാം.
പക്ഷേ അതു കൊയ്തെടുത്തു കൊണ്ടുപോക
രുത്.

24 "ഒരാൾ ഒരു സ്ത്രീയെ വിവാഹം കഴി
ക്കുകയും അതിനുശേഷം അവളുടെ
അനിഷ്ടകരങ്ങളായ ചില രഹസ്യങ്ങൾ അയാ
ളറിയുകയും ചെയ്തുവെന്നിരിക്കട്ടെ. അയാൾ
അവളിൽ സന്തുഷ്ടനല്ലെങ്കിൽ, അയാൾ വിവാ
ഹമോചനപത്രമെഴുതി അവൾക്കു നൽകണം.
അനന്തരം അവൻ അവളെ തന്റെ വീട്ടിൽ
നിന്നും പുറത്താക്കണം. 2അവൾ അവന്റെ
വീടു വിട്ടുപോയി മറ്റൊരുവന്റെ ഭാര്യയായെ
ന്നിരിക്കട്ടെ. 3-4പക്ഷേ രണ്ടാമത്തെ ഭർത്താവും
അവളെ ഇഷ്ടപ്പെടാതെ പറഞ്ഞയച്ചാൽ, ആ
മനുഷ്യൻ അവളുമായി വിവാഹമോചനം നട
ത്തിയാൽ, ആദ്യഭർത്താവ് അവളെ വീണ്ടും
ഭാര്യയായി സ്വീകരിക്കണമെന്നില്ല. അഥവാ
അവളുടെ പുതിയ ഭർത്താവ് മരിച്ചാൽ ആദ്യ
ഭർത്താവ് അവളെ തന്റെ ഭാര്യയായി വീണ്ടും
സ്വീകരിക്കണമെന്നില്ല. അവൾ അവന് അശു
ദ്ധയായിക്കഴിഞ്ഞു. അവൻ അവളെ വീണ്ടും
വിവാഹം കഴിച്ചാൽ യഹോവ വെറുക്കുന്നതാ
യിരിക്കും അയാളുടെ പ്രവൃത്തി. നിങ്ങളുടെ
ദൈവമാകുന്ന യഹോവ നിങ്ങൾക്കു തരുന്ന
ഭൂമിയിൽ നിങ്ങൾ ഇത്തരം പാപം ചെയ്യരുത്.

5"നവവരനെ സൈന്യത്തിലയയ്ക്കരുത്. മറ്റു
പ്രത്യേക ജോലികളും അവനു നൽകരുത്. ഒരു
വർഷത്തേക്ക് അവനെ വീട്ടിൽ തങ്ങാനും ഭാര്യ
യെ സന്തോഷിപ്പിക്കാനും അനുവദിക്കുക.

6"നിങ്ങൾ ആർക്കെങ്കിലും എന്തെങ്കിലും കടം
കൊടുക്കുമ്പോൾ തിരികല്ല് പണയമായി
വാങ്ങി വയ്ക്കരുത്. കാരണം, അത് അവന്റെ
ആഹാരം തട്ടിപ്പറിയ്ക്കുന്നതിനു തുല്യമാണ്.

7ഒരാൾ തന്റെ സ്വന്തക്കാരിലൊരാളായ
മറ്റൊരു യിസ്രായേലുകാരനെ തട്ടിക്കൊണ്ടു
പോയി ആ മനുഷ്യനെ അടിമയാക്കി വിറ്റാൽ
തട്ടിക്കൊണ്ടുപോയവൻ വധിക്കപ്പെടണം. ആ
തിന്മയെ നിങ്ങൾക്കിടയിൽനിന്നും ഇല്ലായ്മ
ചെയ്യണം.

8നിങ്ങള്‍ക്കു കുഷ്ഠം പോലുള്ള രോഗങ്ങള്‍
ബാധിച്ചാല്‍ ലേവ്യപുരോഹിതന്മാര്‍ നിങ്ങളെ
പഠിപ്പിക്കുന്നതുപോലെ തന്നെ അനുസരി
ക്കുക. പുരോഹിതരോടു ഞാന്‍ ചെയ്യാന്‍ പറ
ഞ്ഞിരുന്നത് നിങ്ങള്‍ അനുസരിക്കണം. 9ഈജി
പ്തില്‍നിന്നുള്ള നിങ്ങളുടെ യാത്രയ്ക്കിടയില്‍
നിങ്ങളുടെ ദൈവമാകുന്ന യഹോവ മിര്യാമി
നോടു ചെയ്തത് ഓര്‍മ്മിക്കുക.

10നിങ്ങള്‍ ഒരാള്‍ക്ക് എന്തെങ്കിലും കടം കൊ
ടുക്കുമ്പോള്‍ പണയവസ്തു വാങ്ങിക്കാന്‍ അവ
ന്‍റെ വീട്ടിലേക്കു ചെല്ലരുത്. 11നിങ്ങള്‍ പുറത്തു
നില്‍ക്കണം. നിങ്ങള്‍ കടം കൊടുത്തവന്‍
പണയവസ്തു നിങ്ങള്‍ക്കു പുറത്തു കൊണ്ടുവ
ന്നു തരും. 12അവന്‍ ഒരു ദരിദ്രനാണെങ്കില്‍ തനി
ക്കു ചൂടു പകരുന്ന വസ്ത്രങ്ങളായിരിക്കാം
അയാള്‍ തരിക. ആ പണയവസ്തു നിങ്ങള്‍
രാത്രി മുഴുവന്‍ വച്ചുകൊണ്ടിരിക്കരുത്. 13എല്ലാ
സായാഹ്നത്തിലും ആ പണയവസ്തു അയാ
ള്‍ക്കു തിരിച്ചു നല്‍കണം. അപ്പോള്‍ അവന്
വസ്ത്രങ്ങള്‍ ധരിച്ച് ഉറങ്ങാം. അവന്‍ നിങ്ങളെ
അനുഗ്രഹിക്കുകയും നേരായ ജീവിതമായും
നല്ല പ്രവൃത്തിയായും നിങ്ങളുടെ ദൈവമാ
കുന്ന യഹോവ അതു സ്വീകരിക്കുകയും
ചെയ്യും.

14“ദരിദ്രനും ബുദ്ധിമുട്ടുള്ളവനുമായ ഒരു
കൂലിക്കാരനെ നിങ്ങള്‍ വഞ്ചിക്കരുത്. അവന്‍
ഒരു യിസ്രായേലുകാരനോ നിങ്ങളുടെ നഗര
ങ്ങളില്‍ താമസിക്കുന്ന വിദേശിയോ ആയിരി
ക്കാം. 15അവന്‍റെ കൂലി എന്നും സൂര്യാസ്തമയ
ത്തിനു മുമ്പുതന്നെ കൊടുത്തിരിക്കണം. കാര
ണം, അവന്‍ ആ പണത്തെ ആശ്രയിച്ചു ജീവി
ക്കുന്നവനും ദരിദ്രനുമാണ്. നിങ്ങള്‍ അവനു
പണം കൊടുക്കാതിരുന്നാല്‍ അവന്‍ യഹോവ
യോട് നിങ്ങള്‍ക്കെതിരെ പരാതിപ്പെടുകയും
അതു നിങ്ങള്‍ക്കു പാപമായിത്തീരുകയും
ചെയ്യും.

16“മക്കള്‍ ചെയ്ത തെറ്റിന് മാതാപിതാക്കളെ
വധിക്കരുത്. മാതാപിതാക്കളുടെ തെറ്റിന് മക്ക
ളെയും വധിക്കരുത്. സ്വയം ചെയ്ത തെറ്റിനു
മാത്രമേ ഒരുവനെ വധിക്കാവൂ.

17“വിദേശികളുടെയും അനാഥരുടെയും
നീതി ഉറപ്പു വരുത്തണം. വിധവയുടെ വസ്ത്രം
ഒരിക്കലും പണയമായി വാങ്ങരുത്. 18നിങ്ങള്‍
ഈജിപ്തില്‍ പാവപ്പെട്ട അടിമകളായിരുന്നു
വെന്നത് ഓര്‍മ്മിക്കുക. നിങ്ങളുടെ ദൈവമാ
കുന്ന യഹോവ നിങ്ങളെ അവിടെനിന്നും
മോചിപ്പിച്ചു കൊണ്ടുവന്നു. അതിനാലാണ്
നിങ്ങള്‍ പാവങ്ങള്‍ക്കുവേണ്ടി ഇങ്ങനെയൊ
ക്കെ ചെയ്യണമെന്ന് ഞാന്‍ നിങ്ങളോടു പറയു
ന്നത്. 19നിങ്ങളുടെ വയലിലെ വിളവു നിങ്ങള്‍
ശേഖരിക്കുമ്പോള്‍ കുറച്ചു ധാന്യം അവിടെ
നിങ്ങള്‍ മറന്നുവച്ചു എന്നു വരാം. അതു തിരി
ച്ചെടുക്കാന്‍ നിങ്ങള്‍ പോകരുത്. അത് വിദേശി
കള്‍ക്കും അനാഥര്‍ക്കും വിധവകള്‍ക്കും വേണ്ടി
യുള്ളതാണ്. അവര്‍ക്കായി നിങ്ങള്‍ കുറേ
ധാന്യം അവിടെയിട്ടിട്ടു പോയാല്‍ നിങ്ങളുടെ
എല്ലാ ചെയ്തികളിലും നിങ്ങളുടെ ദൈവമാ
കുന്ന യഹോവ നിങ്ങളെ അനുഗ്രഹിക്കും.
20ഒലീവു മരത്തിലെ ഫലം ശേഖരിക്കുമ്പോള്‍
നിങ്ങള്‍ അതിലെ ശാഖകള്‍ പരിശോധിച്ച്
അവശേഷിക്കുന്ന ഒലീവ് ശേഖരിക്കുന്നതിന്
തിരികെ പോകരുത്. നിങ്ങള്‍ ഉപേക്ഷിച്ചു
പോകുന്ന ഒലീവു ഫലങ്ങള്‍ വിദേശികള്‍ക്കും
അനാഥര്‍ക്കും വിധവകള്‍ക്കും വേണ്ടിയുള്ളതാ
ണ്. 21നിങ്ങള്‍ മുന്തിരിത്തോട്ടത്തില്‍നിന്നും
മുന്തിരി ശേഖരിക്കുമ്പോള്‍, ഉപേക്ഷിച്ചുപോയ
മുന്തിരിയെടുക്കാന്‍ നിങ്ങള്‍ തിരികെ പോക
രുത്. ആ മുന്തിരികള്‍ വിദേശികള്‍ക്കും അനാ
ഥര്‍ക്കും വിധവകള്‍ക്കും വേണ്ടിയുള്ളതാണ്.
22ഈജിപ്തില്‍ നിങ്ങള്‍ പാവപ്പെട്ട അടിമകളാ
യിരുന്നുവെന്ന് നിങ്ങള്‍ ഓര്‍മ്മിക്കുക. അതിനാ
ലാണ് ഇക്കാര്യങ്ങള്‍ പാവങ്ങള്‍ക്കുവേണ്ടി
ചെയ്യണമെന്ന് നിങ്ങളോടു ഞാന്‍ ആവശ്യപ്പെ
ടുന്നത്.

25 “രണ്ടുപേര്‍ തമ്മില്‍ ഒരു തര്‍ക്കം ഉണ്ടാകു
മ്പോള്‍ നിങ്ങള്‍ കോടതിയിലേക്കു
പോകണം. ആരുടെ ഭാഗമാണ് ശരിയെന്നും
ആരുടേതാണ് തെറ്റെന്നും ന്യായാധിപന്മാര്‍
നിശ്ചയിക്കട്ടെ. 2ഒരാളെ ചാട്ടവാറുകൊണ്ട്
അടിക്കണമെന്ന് ന്യായാധിപന്‍ നിശ്ചയി
ച്ചാല്‍, അയാളെ നിലത്തു കമഴ്ത്തി കിടത്തണം.
ന്യായാധിപന്‍ നോക്കിനില്‍ക്കേ വേറെയൊ
രാള്‍ അവനെ അടിക്കണം. കുറ്റത്തെ ആശ്രയി
ച്ചിരിക്കും അതിന്‍റെ ശിക്ഷയും. 3ആരെയും
നിങ്ങള്‍ നാല്പത് അടിയില്‍ കൂടുതല്‍ അടിക്ക
രുത്. ഒരാളെ നിങ്ങള്‍ നാല്പതില്‍ കൂടുതല്‍ അടി
ച്ചാല്‍ അയാളുടെ ജീവിതം നിങ്ങള്‍ക്കു പ്രധാന
മല്ലെന്ന് അത് സൂചിപ്പിക്കും.

4“ധാന്യം മെതിക്കാന്‍ മൃഗത്തെ ഉപയോഗിക്കു
മ്പോള്‍ അതു ഭക്ഷിക്കുന്നതു തടയാന്‍ നിങ്ങള്‍
അതിന്‍റെ വായ് മൂടരുത്.

5“ഒന്നിച്ചു താമസിക്കുന്ന രണ്ടു സഹോദര
ന്മാരില്‍ ഒരുവന്‍ പുത്രന്മാരില്ലാതെ മരിച്ചാല്‍
അയാളുടെ ഭാര്യ കുടുംബത്തിനു പുറത്ത് ഒരപ
രിചിതനെ വിവാഹം കഴിക്കരുത്. അവളുടെ
ഭര്‍ത്താവിന്‍റെ സഹോദരന്‍ അവളെ ഭാര്യയാ
ക്കുകയും അവളുമായി ലൈംഗികബന്ധത്തി
ലേര്‍പ്പെടുകയും ചെയ്യണം. അവളുടെ ഭര്‍ത്താ
വിന്‍റെ സഹോദരന്‍ അവളോട് ഒരു ഭര്‍ത്തൃ
സഹോദരന്‍റെ കടമ നിര്‍വ്വഹിക്കണം. 6അന
ന്തരം അവള്‍ക്കുണ്ടാകുന്ന ആദ്യത്തെ കുട്ടി
മരിച്ചു പോയവന്‍റെ പേരു തന്നെ സ്വീകരി
ക്കണം. മരിച്ച സഹോദരന്‍റെ നാമം അങ്ങനെ
യിസ്രായേലില്‍നിന്നും മാഞ്ഞുപോകില്ല.
7തന്‍റെ സഹോദരന്‍റെ ഭാര്യയെ സ്വീകരി
ക്കാന്‍ അയാള്‍ ഒരുക്കമല്ലെങ്കില്‍ സഹോദരന്‍റെ
ഭാര്യ പട്ടണത്തിലെ സമ്മേളനസ്ഥലത്ത് നേതാ
ക്കളുടെ അടുത്തേക്കു ചെല്ലണം. എന്നിട്ടവള്‍
നേതാക്കളോട് ഇങ്ങനെ പറയണം, ‘എന്‍റെ
ഭര്‍ത്താവിന്‍റെ സഹോദരന്‍ തന്‍റെ സഹോ
ദരന്‍റെ നാമം യിസ്രായേലില്‍ നിലനിര്‍ത്താന്‍
മടി കാണിക്കുന്നു. അവന്‍ ഒരു ഭര്‍ത്തൃസഹോ
ദരന്‍റെ കടമ എന്നോടു നിര്‍വ്വഹിക്കാന്‍ മടി
ക്കുന്നു.’ 8അനന്തരം നഗരനേതാക്കള്‍ അയാളെ
വിളിച്ചു വരുത്തി സംസാരിക്കണം. അയാള്‍
ഹൃദയ കാഠിന്യത്തോടെ ‘എനിക്കവളെ വേണ്ട’
എന്നു പറഞ്ഞാല്‍, 9സഹോദരപത്നി നേതാക്ക
ളുടെ മുമ്പില്‍ അവന്‍റെയടുത്തേക്കു വരണം.
അവള്‍ അവന്‍റെ ചെരുപ്പ് അവന്‍റെ കാലില്‍
നിന്നും അഴിക്കണം. അനന്തരം അവള്‍ അവ
ന്‍റെ മുഖത്തു തുപ്പണം. അവള്‍ ഇങ്ങനെ പറയ
ണം, ‘സഹോദരന്‍റെ കുടുംബം വളര്‍ത്താത്തവ
നോട് ഇങ്ങനെ വേണം ചെയ്യുവാന്‍!’ 10അന
ന്തരം ആ സഹോദരന്‍റെ കുടുംബം യിസ്രായേ
ലില്‍ ‘ചെരുപ്പു നീക്കപ്പെട്ടവന്‍റെ കുടുംബം’
എന്നറിയപ്പെടും.

11“രണ്ടുപേര്‍ പരസ്പരം ഏറ്റുമുട്ടിയെന്നിരി
ക്കട്ടെ. ഒരുവന്‍റെ ഭാര്യ തന്‍റെ ഭര്‍ത്താവിനെ

സഹായിക്കാനെത്തിയെന്നുമിരിക്കട്ടെ. പക്ഷേ
അവൾ മറ്റേയാളുടെ രഹസ്യഭാഗങ്ങളിൽ പിടി
ക്കരുത്. [12]അവൾ അങ്ങനെ ചെയ്താൽ അവ
ളുടെ കൈ വെട്ടിക്കളയണം. അവളോട് അനു
താപം പാടില്ല.
[13]“വ്യാജതൂക്കമുപയോഗിച്ച് ജനങ്ങളെ
വഞ്ചിക്കരുത്. വളരെ ഭാരമുള്ളതോ ഭാരമില്ലാ
ത്തതോ ആയ തൂക്കങ്ങൾ ഉപയോഗിക്കരുത്.
[14]വലുതും ചെറുതുമായ അളവു പാത്രങ്ങളും
നിങ്ങളുടെ വീട്ടിൽ ഉപയോഗിക്കരുത്. [15]കൃത്യ
മായ തൂക്കങ്ങളും അളവുകളും ഉപയോഗി
ക്കണം. അപ്പോൾ നിങ്ങളുടെ ദൈവമാകുന്ന
യഹോവ നിങ്ങൾക്കു തരുന്ന ഭൂമിയിൽ നിങ്ങൾ
ദീർഘകാലം ജീവിക്കും. [16]വ്യാജതൂക്കങ്ങളും അള
വുകളും ഉപയോഗിച്ച് ജനങ്ങളെ വഞ്ചിക്കുന്ന
വരെ നിങ്ങളുടെ ദൈവമാകുന്ന യഹോവ
വെറുക്കുന്നു. അതെ, തെറ്റു ചെയ്യുന്നവരെ
അവൻ വെറുക്കുന്നു.

## അമാലേക്യർ നശിപ്പിക്കപ്പെടണം

[17]“നിങ്ങൾ ഈജിപ്തിൽനിന്നും വരുമ്പോൾ
അമാലേക്യർ നിങ്ങളോടൊന്താണു ചെയ്ത
തെന്ന് ഓർമ്മിക്കുക. [18]അമാലേക്യർ ദൈവത്തെ
ആദരിച്ചില്ല. ക്ഷീണിതരും ദുർബ്ബലരുമായിരുന്ന
നിങ്ങളെ അവർ ആക്രമിച്ചു. എല്ലാവരിലും
പിന്നിൽ വളരെ മെല്ലെ നടന്നിരുന്ന നിങ്ങളുടെ
ആളുകളെ അവർ കൊന്നു. [19]അതിനാൽ
നിങ്ങൾ അമാലേക്യരുടെ സ്മരണയെപ്പോലും
ഈ ലോകത്തുനിന്നും തകർക്കണം. നിങ്ങളുടെ
ദൈവമാകുന്ന യഹോവ നിങ്ങൾക്കു നൽകുന്ന
ദേശത്തേക്കു പ്രവേശിക്കുമ്പോൾ വേണം നിങ്ങ
ളതു ചെയ്യാൻ. അവിടെ അവൻ ചുറ്റുമുള്ള
എല്ലാ ശത്രുക്കളിൽനിന്നും നിങ്ങൾക്കു വിശ്രമം
നൽകും. പക്ഷേ അമാലേക്യരെ നശിപ്പിക്കാൻ
മറക്കരുത്!

## ആദ്യ വിളവെടുപ്പ്

26 “നിങ്ങളുടെ ദൈവമാകുന്ന യഹോവ നി
ങ്ങൾക്കു തരുന്ന നാട്ടിലേക്ക് നിങ്ങൾ
ഉടൻ പ്രവേശിക്കും. നിങ്ങൾ ആ ദേശം കൈവ
ശപ്പെടുത്തുകയും അതിൽ വസിക്കുകയും
ചെയ്യും. [2]യഹോവ നിങ്ങൾക്കു തരുന്ന ഭൂമിയിൽ
വളരുന്ന വിളവുകൾ നിങ്ങൾ സമാഹരിക്കണം.
ആദ്യത്തെ വിളവ് നിങ്ങൾ കൂടകളിലാക്കണം.
അനന്തരം നിങ്ങൾ ശേഖരിച്ച വിളവിന്റെ
ആദ്യഭാഗം നിങ്ങളുടെ ദൈവമാകുന്ന യഹോവ
തെരഞ്ഞെടുക്കുന്ന തന്റെ വിശുദ്ധഭവനത്തി
ലേക്കു കൊണ്ടുവരണം. [3]അവിടെ അപ്പോൾ
ശുശ്രൂഷ നടത്തുന്ന പുരോഹിതന്റെയടു
ത്തേക്കു പോവുക. അവനോട് ഇങ്ങനെ പറ
യുക, ‘ഞങ്ങൾക്ക് കുറേ സ്ഥലം തരാമെന്ന്
യഹോവ ഞങ്ങളുടെ പൂർവ്വികന്മാരോട് വാഗ്
ദാനം ചെയ്തിരുന്നു. ഇന്നു ഞാൻ ഇവിടെ
വന്നത് നിന്റെ ദൈവമാകുന്ന യഹോവയോട്
ഞാൻ ഈ നാട്ടിലെത്തി എന്നു പറയാനാണ്.’
[4]“അനന്തരം പുരോഹിതൻ നിങ്ങളുടെ കൂട
എടുക്കണം. അവനത് നിങ്ങളുടെ ദൈവമാ
കുന്ന യഹോവയുടെ യാഗപീഠത്തിനു മുമ്പി
ലിടണം. [5]അനന്തരം നിങ്ങളുടെ ദൈവമാകുന്ന
യഹോവയുടെ മുമ്പിൽ നിങ്ങൾ ഇങ്ങനെ പറ
യണം: ‘എന്റെ പൂർവ്വികൻ അലഞ്ഞു തിരി
ഞ്ഞു നടന്നിരുന്ന ഒരു അരാമ്യനായിരുന്നു.
അവൻ ഈജിപ്തിലേക്കു പോയി അവിടെ
താമസിച്ചു. അവിടെയെത്തുമ്പോൾ അവന്റെ
കുടുംബത്തിൽ കുറച്ചംഗങ്ങളേ ഉണ്ടായിരുന്നു
ള്ളൂ. പക്ഷേ ഈജിപ്തിൽ അവൻ ഒരു മഹാജന
തയും അനേകം പേരുള്ള ശക്തമായ ഒരു രാഷ്ട്ര
വുമായിത്തീർന്നു. [6]ഈജിപ്തുകാർ ഞങ്ങളോട്
മോശമായി പെരുമാറി. അവൻ ഞങ്ങളെ അടി
മകളാക്കി. അവൻ ഞങ്ങളെ പീഡിപ്പിക്കുകയും
ഞങ്ങളെക്കൊണ്ട് കഠിനമായി പണിയെടുപ്പി
ക്കുകയും ചെയ്തു. [7]അപ്പോൾ ഞങ്ങൾ, ഞങ്ങ
ളുടെ പൂർവ്വികരുടെ ദൈവമായ യഹോവ
യോടു പ്രാർത്ഥിക്കുകയും അവർക്കെതിരെ
പരാതിപ്പെടുകയും ചെയ്തു. യഹോവ ഞങ്ങ
ളുടെ പ്രാർത്ഥന കേൾക്കുകയും ചെയ്തു.
ഞങ്ങളുടെ പ്രശ്നങ്ങളും ഞങ്ങളുടെ കഠിനാ
ദ്ധ്വാനവും ഞങ്ങളുടെ യാതനയും അവൻ
കണ്ടു. [8]അനന്തരം യഹോവ തന്റെ മഹത്വവും
ശക്തിയുമുപയോഗിച്ച് ഞങ്ങളെ ഈജി
പ്തിനു പുറത്തേക്കു കൊണ്ടുവന്നു. മഹാത്ഭുത
ങ്ങളും അടയാളങ്ങളും അവൻ ഉപയോഗിച്ചു.
അത്ഭുതങ്ങൾ അവൻ പ്രവർത്തിച്ചു. [9]അങ്ങനെ
അവൻ ഞങ്ങളെ ഈ സ്ഥലത്തേക്കു കൊണ്ടു
വന്നു. അനേകം നന്മകൾ നിറഞ്ഞ ഈ സ്ഥലം
അവൻ ഞങ്ങൾക്കു തന്നു. [10]യഹോവേ,
ഇപ്പോൾ ഞാൻ, അങ്ങെനിക്കു നൽകിയ ഭൂമി
യിലെ ആദ്യവിളവ് അങ്ങയ്ക്കായിട്ടു കൊണ്ടു
വന്നിരിക്കുന്നു.’
“അനന്തരം നിങ്ങൾ വിളവ്, നിങ്ങളുടെ ദൈ
വമാകുന്ന യഹോവയുടെ മുമ്പിലിട്ട് നമസ്ക
രിച്ച് അവനെ ആരാധിക്കണം. [11]അനന്തരം
നിങ്ങൾ ഒന്നിച്ച് ഒരു സദ്യ ഉണ്ണുകയും നിങ്ങ
ൾക്കും നിങ്ങളുടെ കുടുംബത്തിനും ദൈവമായ
യഹോവ നൽകിയ നന്മകൾ ആസ്വദിക്കുകയും
വേണം. അവ നിങ്ങൾ ലേവ്യരും നിങ്ങളോ
ടൊപ്പം വസിക്കുന്ന വിദേശികളുമായി പങ്കുവ
യ്ക്കുകയും വേണം.
[12]“എല്ലാ മൂന്നാം വർഷവും ദശാംശങ്ങളുടെ
വർഷമായിരിക്കണം. ആ വർഷം, നിങ്ങളുടെ
വിളവിന്റെ പത്തിലൊന്ന് ലേവ്യർക്കും നിങ്ങ
ളുടെ ഇടയിൽ വസിക്കുന്ന വിദേശികൾക്കും
വിധവകൾക്കും അനാഥർക്കും നൽകണം.
അപ്പോൾ അവർക്ക് എല്ലാ നഗരങ്ങളിലും സമൃ
ദ്ധമായി ഭക്ഷണമുണ്ടാകും. [13]നിങ്ങളുടെ ദൈവ
മാകുന്ന യഹോവയോട് നിങ്ങൾ ഇങ്ങനെ പറ
യണം, ‘എന്റെ വിളവിന്റെ വിശുദ്ധ ഭാഗം
ഞാൻ എന്റെ വീട്ടിൽ നിന്നും പുറത്തെടുത്തു.
ഞാനത് ലേവ്യർക്കും വിദേശികൾക്കും അനാ
ഥർക്കും വിധവകൾക്കും നൽകി. നീ എനിക്കു
തന്ന കല്പനകളെല്ലാം ഞാൻ അനുസരിച്ചു.
നിന്റെ കല്പനകളിലൊന്നുപോലും അനുസരി
ക്കാൻ ഞാൻ വിസമ്മതം കാണിച്ചില്ല. ഞാൻ
അവ മറക്കുകയും ചെയ്തിട്ടില്ല. [14]ദു:ഖിതനായി
രുന്നപ്പോൾ ഞാൻ ഈ ഭക്ഷണം തിന്നിട്ടില്ല.*
ഈ ഭക്ഷണം ശേഖരിക്കുമ്പോൾ എനിക്ക് അശു
ദ്ധിയുണ്ടായിരുന്നില്ല.* ഇതിൽ അല്പം പോലും
ഞാൻ മരിച്ചവർക്കായി സമർപ്പിച്ചിട്ടില്ല.
എന്റെ ദൈവമാകുന്ന യഹോവയായ അങ്ങ

**ദു:ഖിതനായിരുന്നപ്പോൾ … തിന്നിട്ടില്ല** ദൈവം അവർക്കു നൽകിയ നന്മകളെക്കുറിച്ച് ആഹ്ലാദിക്കുവാനാണ് ജനങ്ങൾ ഈ ഭക്ഷണം കഴിക്കുന്നത്. അതിനാൽ ദു:ഖവേളകളിലുപയോഗിക്കുന്ന ഭക്ഷണത്തിൽ നിന്നാകരുത് ഇത്.

**ഈ … അശുദ്ധിയുണ്ടായിരുന്നില്ല** യഹോവയെ മഹത്വപ്പെടുത്തുന്ന ആഘോഷവേളയിൽ മറ്റു ജനങ്ങൾ ഈ ഭക്ഷണം കഴിക്കരുത് എന്നായിരിക്കാം ഇതിനർത്ഥം.

യെ ഞാൻ അനുസരിച്ചു. അങ്ങ് എന്നോടു
കല്പിച്ചതെല്ലാം ഞാൻ ചെയ്തു. 15അങ്ങയുടെ
വിശുദ്ധ ഗൃഹത്തിൽനിന്നും സ്വർഗ്ഗത്തിൽ
നിന്നും താഴേക്കു നോക്കുകയും യിസ്രായേൽജ
നതയെ അനുഗ്രഹിക്കുകയും ചെയ്തു. അങ്ങ്
ഞങ്ങൾക്കു തന്ന ഭൂമിയെയും അനുഗ്രഹിക്കേമേ.
ഈ ഭൂമി, അനേകം നന്മകൾ നിറച്ച ഈ ഭൂമി,
ഞങ്ങൾക്കു തരാമെന്ന് അങ്ങ് ഞങ്ങളുടെ
പൂർവ്വികർക്കു വാഗ്ദാനം ചെയ്തിരുന്നു.’

### യഹോവയുടെ കല്പനകൾ അനുസരിക്കുക

16“ഈ നിയമങ്ങളും ചട്ടങ്ങളും അനുസരിക്കു
വാൻ നിങ്ങളുടെ ദൈവമാകുന്ന യഹോവ
ഇന്നു നിങ്ങളോടു കല്പിക്കുന്നു. നിങ്ങൾ പൂർണ്ണ
മനസ്സോടും ആത്മാവോടും അവ അനുസരി
ക്കാൻ ശ്രദ്ധിക്കുക. 17ഇന്നു നീ പറഞ്ഞു,
യഹോവ നിന്റെ ദൈവമാകുന്നുവെന്ന്. അവ
ന്റെ വഴിയിലൂടെ ജീവിക്കാമെന്നു നീ വാഗ്
ദാനം ചെയ്തു. അവന്റെ വചനങ്ങൾ പിന്തുട
രാമെന്നും അവന്റെ നിയമങ്ങളും കല്പനകളും
അനുസരിക്കാമെന്നും നീ വാഗ്ദാനം ചെയ്തു.
അവൻ നിന്നോട് ചെയ്യാൻ പറയുന്നതെല്ലാം
ചെയ്യാമെന്ന് നീ പറഞ്ഞു. 18ഇന്ന് യഹോവ
നിങ്ങളെ തന്റെ സ്വന്തം ജനതയായി സ്വീകരി
ക്കുകയും ചെയ്തു. അവൻ നിങ്ങൾക്കിതു
വാഗ്ദാനം ചെയ്തിരുന്നു. അവന്റെ എല്ലാ
കല്പനകളും നിങ്ങൾ അനുസരിക്കണമെന്നും
യഹോവ പറഞ്ഞിരുന്നു. 19യഹോവ സൃഷ്ടിച്ച
എല്ലാ ജനതകളെക്കാളും അവൻ നിങ്ങളെ മഹ
നീയമാക്കും. അവൻ നിങ്ങൾക്കു സ്തുതിയും
കീർത്തിയും ബഹുമതിയും നൽകും. അവൻ
വാഗ്ദാനം ചെയ്തതുപോലെ നിങ്ങൾ അവ
ന്റെ സ്വന്തം വിശിഷ്ടജനതയാവുകയും
ചെയ്യും.”

### ജനങ്ങൾക്കുള്ള സ്മാരക ശിലകൾ

27 മോശെയും യിസ്രായേൽ മൂപ്പന്മാരും
ജനങ്ങളോടു സംസാരിച്ചു. മോശെ പറ
ഞ്ഞു, “ഞാൻ നിങ്ങൾക്കിന്നു തരുന്ന കല്പനക
ളെല്ലാം അനുസരിക്കുക. 2നിങ്ങളുടെ ദൈവമാ
കുന്ന യഹോവ നിങ്ങൾക്കു തരുന്ന ഭൂമിയി
ലേക്ക് നിങ്ങൾ ഉടൻ തന്നെ യോർദ്ദാൻനദി
കടന്ന് പ്രവേശിക്കും. അന്ന് നിങ്ങൾ വലിയ
കല്ലുകൾ എടുത്തു വയ്ക്കണം. ആ കല്ലുകളിൽ
കുമ്മായം തേയ്ക്കുക. 3അനന്തരം ആ കല്ലുക
ളിൽ ഈ കല്പനകളും വചനങ്ങളും എഴുതിവ
യ്ക്കുക. യോർദ്ദാൻനദി കടക്കുമ്പോൾ വേണം
നിങ്ങൾ ഇതു ചെയ്യാൻ. എന്നിട്ട്, ദൈവമായ
യഹോവ നിങ്ങൾക്കു തരുന്ന അനേകം നന്മകൾ
നിറഞ്ഞ ഭൂമിയിലേക്ക് നിങ്ങൾക്കു പ്രവേ
ശിക്കാം. നിങ്ങളുടെ പൂർവ്വികന്മാരുടെ ദൈവ
മായ യഹോവ നിങ്ങൾക്ക് ഈ ഭൂമി വാഗ്ദാനം
ചെയ്തിരുന്നു.

4“യോർദ്ദാൻനദി കടന്നതിനു ശേഷം നിങ്ങൾ
ഇന്നു ഞാൻ നിങ്ങളോടു കല്പിച്ച കാര്യങ്ങൾ
ചെയ്യണം. ഏബാൽമലയിൽ കല്ലുകൾ സ്ഥാ
പിക്കുകയും അതിനു കുമ്മായം പൂശുകയും
വേണം. 5നിങ്ങളുടെ ദൈവമാകുന്ന യഹോവ
യ്ക്കുവേണ്ടി യാഗപീഠം ഉണ്ടാക്കുവാനും കുറേ
കല്ലുകൾ ഉപയോഗിക്കണം. ഈ കല്ലുകൾ മുറി
ക്കാൻ ഇരുമ്പായുധങ്ങൾ ഉപയോഗിക്കരുത്.
6നിങ്ങളുടെ ദൈവമാകുന്ന യഹോവയ്ക്കു
യാഗപീഠമുണ്ടാക്കാൻ ചെത്തുകല്ലുകളും ഉപ
യോഗിക്കരുത്. ഈ യാഗപീഠത്തിൽ നിങ്ങളുടെ
ദൈവമാകുന്ന യഹോവയ്ക്കു ഹോമയാഗം
അർപ്പിക്കുക. 7അവിടെ നിങ്ങൾ സമാധാനബ
ലികൾ അർപ്പിക്കുകയും അതു ഭക്ഷിക്കുകയും
വേണം. അവിടെ നിങ്ങളുടെ ദൈവമാകുന്ന
യഹോവയോടൊപ്പം ഭക്ഷിക്കുകയും ആഹ്ലാദി
ക്കുകയും ചെയ്യുക. 8നിങ്ങൾ സ്ഥാപിക്കുന്ന
കല്ലുകളിൽ ഈ ഉപദേശങ്ങൾ എല്ലാം എഴുതി
വയ്ക്കണം. ആർക്കും എളുപ്പത്തിൽ വായിക്കാ
വുന്നവിധം വേണം എഴുതാൻ.”

### ശാപത്തിന്റെ നിയമം ജനങ്ങൾ അംഗീകരിക്കുന്നു

9മോശെയും പുരോഹിതന്മാരും യിസ്രായേൽ
ജനതയോടാകെ സംസാരിച്ചു. മോശെ പറ
ഞ്ഞു, “യിസ്രായേൽജനമേ ശാന്തരായി ശ്രദ്ധി
ക്കൂ! ഇന്ന് നിങ്ങൾ നിങ്ങളുടെ ദൈവമാകുന്ന
യഹോവയുടെ ജനതയായിരിക്കുന്നു. 10അതി
നാൽ നിങ്ങളുടെ ദൈവമാകുന്ന യഹോവ പറ
യുന്നതെല്ലാം നിങ്ങൾ ചെയ്യണം. ഞാനിന്നു
നിങ്ങൾക്കു തരുന്ന അവന്റെ നിയമങ്ങളും
കല്പനകളും നിങ്ങൾ അനുസരിക്കണം.”

11അതേ ദിവസം തന്നെ മോശെ ജനങ്ങളോട്
തുടർന്നു പറഞ്ഞു, 12“നിങ്ങൾ യോർദ്ദാൻനദി
കടന്നതിനു ശേഷം ശിമെയോൻ, ലേവി,
യെഹൂദാ, യിസ്സാഖാർ, യോസേഫ്, ബെന്യാ
മീൻ എന്നീ ഗോത്രങ്ങൾ ഗെരീസിംപർവ്വത
ത്തിൽ ജനങ്ങൾക്കുള്ള അനുഗ്രഹങ്ങൾ വായി
ക്കാൻ നിൽക്കണം. 13ശാപങ്ങൾ വായിക്കാൻ
രൂബേൻ, ഗാദ്, ആശേർ, സെബൂലൂൻ, ദാൻ,
നഫ്താലി എന്നീ ഗോത്രങ്ങൾ ഏബാൽപർവ്വ
തത്തിലും നിൽക്കണം.

14“ലേവ്യർ യിസ്രായേൽജനതയോടൊന്നാ
യി ഉച്ചത്തിൽ ഇങ്ങനെ പറയുകയും വേണം:
15‘വ്യാജദൈവത്തെ ഉണ്ടാക്കി രഹസ്യസ്ഥാന
ത്തു വയ്ക്കുന്നവൻ ശപിക്കപ്പെട്ടവൻ. ചില
പണിക്കാർ തടിയോ കല്ലോ ലോഹമോ ഉപ
യോഗിച്ചുണ്ടാക്കുന്ന പ്രതിമകൾ മാത്രമാണ് ആ
വ്യാജദൈവങ്ങൾ. യഹോവ അവയെ വെറുക്കു
ന്നു!’ “അപ്പോൾ എല്ലാവരും പറയണം,
‘ആമേൻ!’ 16“ലേവ്യർ പറയണം, ‘തന്റെ മാതാ
വിനെയോ പിതാവിനെയോ അനുസരിക്കാതി
രിക്കുകയും അവരോട് ആദരവു കാട്ടാതിരിക്കു
കയും ചെയ്യുന്നവൻ ശപിക്കപ്പെട്ടവൻ!’
“അപ്പോൾ എല്ലാവരും പറയണം, ‘ആമേൻ!’
17“ലേവ്യർ പറയണം, ‘അയൽക്കാരന്റെ അതി
ർത്തി മാറ്റുന്നവൻ ശപിക്കപ്പെട്ടവൻ!’
“അപ്പോൾ എല്ലാവരും പറയണം, ‘ആമേൻ!’
18“ലേവ്യർ പറയണം, ‘അന്ധനോട് അപമര്യാദ
യായി പെരുമാറുകയും അവനെ വഴിയിൽ
നടക്കുന്നതിൽനിന്നു തെറ്റിക്കുകയും ചെയ്യുന്ന
വൻ ശപിക്കപ്പെട്ടവൻ!’ “അപ്പോൾ എല്ലാവരും
പറയണം, ‘ആമേൻ!’ 19“ലേവ്യർ പറയണം,
‘വിദേശികൾക്കും അനാഥർക്കും വിധവകൾക്കും
നീതി നൽകാത്തവൻ ശപിക്കപ്പെട്ടവൻ!’
“അപ്പോൾ എല്ലാവരും പറയണം, ‘ആമേൻ!’

20“ലേവ്യർ പറയണം, ‘സ്വന്തം അപ്പന്റെ
ഭാര്യയുമായി ലൈംഗികവേഴ്ചയിലേർപ്പെടു
ന്നവൻ ശപിക്കപ്പെട്ടവൻ. കാരണം അവൻ
തന്റെ പിതാവിന് അപമാനമുണ്ടാക്കുന്നു!’
“അപ്പോൾ എല്ലാവരും പറയണം, ‘ആമേൻ!’
21“ലേവ്യർ പറയണം, ‘ഏതെങ്കിലും തരത്തിൽ
പ്പെട്ട മൃഗങ്ങളുമായി ലൈംഗികവേഴ്ചയിലേർ
പ്പെടുന്നവൻ ശപിക്കപ്പെട്ടവൻ!’ “അപ്പോൾ
എല്ലാവരും പറയണം, ‘ആമേൻ! ’22“ലേവ്യർ

പറയണം, 'സ്വന്തം സഹോദരിയുമായോ
അർദ്ധസഹോദരിയുമായോ ലൈംഗികബന്ധ
ത്തിലേർപ്പെടുന്നവൻ ശപിക്കപ്പെട്ടവൻ!'
"അപ്പോൾ എല്ലാവരും പറയണം, 'ആമേൻ!
'23"ലേവ്യർ പറയണം, 'ഭാര്യാമാതാവുമായി
ലൈംഗികബന്ധത്തിലേർപ്പെടുന്നവൻ ശപി
ക്കപ്പെട്ടവൻ!' "അപ്പോൾ എല്ലാവരും പറയണം,
'ആമേൻ!' 24"ലേവ്യർ പറയണം, 'മറ്റൊരാളെ
കൊല്ലുന്നവൻ പിടിക്കപ്പെട്ടില്ലെങ്കിൽപോലും
ശപിക്കപ്പെട്ടവൻ!' "അപ്പോൾ എല്ലാവരും പറ
യണം, 'ആമേൻ!' 25"ലേവ്യർ പറയണം, 'നിഷ്ക
ളങ്കനായ ഒരാളെ പണം വാങ്ങി കൊല്ലുന്നവൻ
ശപിക്കപ്പെട്ടവൻ!' "അപ്പോൾ എല്ലാവരും പറ
യണം, 'ആമേൻ!' 26"ലേവ്യർ പറയണം, 'ഈ
നിയമത്തെ പിന്തുണയ്ക്കാത്തവനും അംഗീക
രിക്കാത്തവനും ശപിക്കപ്പെട്ടവൻ!' "അപ്പോൾ
എല്ലാവരും പറയണം, 'ആമേൻ!'"

## നിയമം അനുസരിക്കുന്നതിനുള്ള അനുഗ്രഹങ്ങൾ

28 "ഇനി, നിങ്ങൾ നിങ്ങളുടെ ദൈവമാ
കുന്ന യഹോവയെ അനുസരിക്കാൻ
ജാഗ്രത പുലർത്തുകയും അവന്റെ കല്പനകൾ
അനുസരിക്കുകയും ചെയ്താൽ നിങ്ങളുടെ
ദൈവമാകുന്ന യഹോവ നിങ്ങളെ ഭൂമിയി
ലുള്ള എല്ലാ രാഷ്ട്രങ്ങൾക്കുംമേൽ ആക്കിത്തീർ
ക്കും. 2നിങ്ങളുടെ ദൈവമാകുന്ന യഹോവയെ
നിങ്ങൾ അനുസരിച്ചാൽ ഇനി പറയുന്ന അനു
ഗ്രഹങ്ങളെല്ലാം നിങ്ങൾക്കു ലഭിക്കുകയും അവ
നിങ്ങളുടേതാവുകയും ചെയ്യും:

3"നഗരത്തിലും വയലിലും യഹോവ
നിങ്ങളെ അനുഗ്രഹിക്കും.

4യഹോവ നിങ്ങളെ അനുഗ്രഹിക്കുകയും
അനേകം കുട്ടികളെ നൽകുകയും ചെയ്യും.
അവൻ നിങ്ങളുടെ ഭൂമിയെ അനുഗ്രഹിക്കു
കയും നിങ്ങൾക്കു നല്ല വിളവു നൽകുകയും
ചെയ്യും. നിങ്ങളുടെ മൃഗങ്ങളെ അവൻ അനുഗ്ര
ഹിക്കുകയും അവയ്ക്ക് അനേകം കുട്ടികളുണ്ടാ
വാൻ അനുവദിക്കുകയും ചെയ്യും. നിങ്ങളുടെ
എല്ലാ പശുക്കിടാങ്ങളെയും കുഞ്ഞാടുകളെയും
അവൻ അനുഗ്രഹിക്കും. 5നിങ്ങളുടെ കൊട്ടകളും
പാത്രങ്ങളും യഹോവ അനുഗ്രഹിച്ച് ഭക്ഷണം
കൊണ്ടു നിറയ്ക്കും. 6യഹോവ നിങ്ങളെ എല്ലാ
യ്പ്പോഴും നിങ്ങളുടെ എല്ലാ പ്രവൃത്തിയിലും
അനുഗ്രഹിക്കും.

7"നിങ്ങൾക്കെതിരെ യുദ്ധത്തിനു വരുന്ന
നിങ്ങളുടെ ശത്രുക്കളെ തോല്പിക്കാൻ യഹോവ
നിങ്ങളെ സഹായിക്കും. നിങ്ങളുടെ ശത്രുക്കൾ
നിങ്ങൾക്കെതിരെ ഒരു വഴിയിലൂടെ വരികയും
ഏഴു വഴികളിലൂടെ തിരിച്ചോടുകയും ചെയ്യും.
8"യഹോവ നിങ്ങളെ അനുഗ്രഹിച്ച് നിങ്ങ
ളുടെ പത്തായങ്ങൾ നിറയ്ക്കും. നിങ്ങൾ
ചെയ്യുന്ന എല്ലാ കാര്യങ്ങളിലും അവൻ നിങ്ങ
ളെ അനുഗ്രഹിക്കും. അവൻ നിങ്ങൾക്കു തരുന്ന
ദേശത്ത് നിങ്ങളുടെ ദൈവമാകുന്ന യഹോവ
നിങ്ങളെ അനുഗ്രഹിക്കും. 9അവൻ വാഗ്ദാനം
ചെയ്തതുപോലെ യഹോവ നിങ്ങളെ അവ
ന്റെ സ്വന്തം വിശുദ്ധജനതയാക്കും. നിങ്ങളുടെ
ദൈവമാകുന്ന യഹോവയെ നിങ്ങൾ പിന്തുടരു
കയും അവന്റെ കല്പനകൾ അനുസരിക്കുകയും
ചെയ്താൽ അവൻ ഇങ്ങനെയൊക്കെ ചെയ്യും.
10അപ്പോൾ നിങ്ങൾ യഹോവയുടെ നാമത്തിൽ
വിളിക്കപ്പെടുന്നതായി ആ ദേശത്തിലുള്ള
എല്ലാവരും കാണും. അവർ നിങ്ങളെ ഭയപ്പെ
ടുകയും ചെയ്യും.

11"യഹോവ നിങ്ങൾക്കു ധാരാളം നന്മകൾ
നൽകും. അവൻ നിങ്ങൾക്ക് ധാരാളം കുട്ടികളെ
തരും. നിങ്ങളുടെ പശുക്കൾക്ക് അനേകം കിടാ
ങ്ങളെ നൽകും. നിങ്ങൾക്കു നൽകുമെന്ന്
യഹോവ നിങ്ങളുടെ പൂർവ്വികന്മാർക്ക് നൽ
കിയ വാഗ്ദാനമനുസരിച്ച് ആ ഭൂമിയിൽ
അവൻ നല്ല വിളവു നൽകും. 12യഹോവ
തന്റെ ധന്യമായ അനുഗ്രഹങ്ങളുടെ കലവറ
തുറക്കും. നിങ്ങളുടെ ഭൂമിയിൽ യഹോവ യഥാ
സമയം മഴ പെയ്യിക്കും. യഹോവ എല്ലാ പ്രവൃ
ത്തികളിലും നിങ്ങളെ അനുഗ്രഹിക്കും. അനേകം
ജനതകൾക്കു കടം കൊടുക്കുവാനും പണം
നിങ്ങൾക്കുണ്ടാകും. നിങ്ങൾക്കാകട്ടെ അവരിൽ
നിന്നും ഒന്നും കടം വാങ്ങേണ്ടിയും വരില്ല.
13യഹോവ നിങ്ങളെ തലയെപ്പോലെയാണ്
ആക്കുന്നത്, വാലിനെപ്പോലെയല്ല. നിങ്ങൾ
ഔന്നത്യത്തിലായിരിക്കും, താഴ്ചയിലല്ല. ഞാൻ
നിങ്ങളോട് ഇന്നു പറയുന്ന, നിങ്ങളുടെ ദൈവ
മാകുന്ന യഹോവയുടെ കല്പനകൾ നിങ്ങൾ
ചെവിക്കൊണ്ടാലേ അങ്ങനെ സംഭവിക്കൂ. ഈ
കല്പനകൾ നിങ്ങൾ ശ്രദ്ധയോടെ അനുസരി
ക്കണം. 14ഞാൻ നിങ്ങൾക്കിന്നു നൽകുന്ന വചന
ങ്ങളിൽ ഒന്നിൽനിന്നുപോലും വ്യതിചലിക്ക
രുത്. ഈ വചനങ്ങളെ വിട്ട് വലത്തോട്ടോ
ഇടത്തോട്ടോ നിങ്ങൾ തിരിയരുത്. മറ്റു ദൈവ
ങ്ങളെ പിന്തുടരുകയോ അവരെ ശുശ്രൂഷിക്കു
കയോ ചെയ്യരുത്.

## നിയമം അനുസരിക്കാത്തതിനുള്ള ശാപങ്ങൾ

15"നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങ
ളോടു പറയുന്ന കാര്യങ്ങൾക്ക് നിങ്ങൾ ചെവി
കൊടുക്കാതിരുന്നാൽ- ഞാൻ നിങ്ങളോടിന്നു
പറയുന്ന കല്പനകളും നിയമങ്ങളും നിങ്ങൾ
അനുസരിക്കാതിരുന്നാൽ- ഈ ദുരിതങ്ങൾ
നിങ്ങൾക്കു സംഭവിക്കും: 16"നഗരത്തിലും വയ
ലിലും യഹോവ നിങ്ങളെ ശപിക്കും. 17നിങ്ങ
ളുടെ കുട്ടകളെയും പാത്രങ്ങളെയും യഹോവ
ശപിക്കുകയും അവയിലൊന്നിലും ആഹാരമി
ല്ലാതാവുകയും ചെയ്യും. 18യഹോവ നിങ്ങളെ
ശപിക്കുകയും നിങ്ങൾക്ക് അധികം കുട്ടികളു
ണ്ടാകാതിരിക്കുകയും ചെയ്യും. അവൻ നിങ്ങ
ളുടെ ഭൂമിയെ ശപിക്കുകയും നിങ്ങൾക്കു നല്ല
വിളവ് ലഭിക്കാതാവുകയും ചെയ്യും. അവൻ
നിങ്ങളുടെ മൃഗങ്ങളെ ശപിക്കുകയും അവയ്ക്ക്
കുട്ടികളുണ്ടാവാതാവുകയും ചെയ്യും. നിങ്ങ
ളുടെ മുഴുവൻ പശുക്കുട്ടികളെയും കുഞ്ഞാടു
കളെയും അവൻ ശപിക്കും. 19എല്ലായ്പ്പോഴും
നിങ്ങളുടെ എല്ലാ പ്രവൃത്തികളിലും യഹോവ
നിങ്ങളെ ശപിക്കും.

20"നിങ്ങൾ തിന്മ ചെയ്യുകയും യഹോവയിൽ
നിന്ന് വ്യതിചലിക്കുകയും ചെയ്താൽ അവൻ
നിങ്ങൾക്കു ദുരിതങ്ങൾ വരുത്തും. നിങ്ങൾക്ക്
എല്ലാ പ്രവൃത്തികളിലും നിരാശയും കുഴപ്പങ്ങ
ളുമുണ്ടാകും. നിങ്ങൾ വളരെ വേഗം പൂർണ്ണ
മായും നശിക്കുംവരെ അവൻ അതു തുടരും.
നിങ്ങൾ അവനിൽനിന്നും വ്യതിചലിച്ച് അവ
നെ ഉപേക്ഷിച്ചതിനാലാണ് അവൻ അങ്ങനെ
ചെയ്യുന്നത്. 21നിങ്ങൾ മരിക്കുംവരെ യഹോവ
നിങ്ങൾക്കു മാരകരോഗങ്ങൾ വരുത്തും. നിങ്ങൾ
പോകുന്ന നാട്ടിൽനിന്ന് നിങ്ങൾ ഇല്ലാതാകുന്ന
തുവരെ അതുണ്ടാകും. 22യഹോവ നിങ്ങളെ

രോഗങ്ങൾ, പനി, നീർക്കെട്ട് എന്നിവകൊണ്ടു
ശിക്ഷിക്കും. യഹോവ നിങ്ങൾക്കു കൊടും ചൂടു
നൽകുകയും മഴയില്ലാതാക്കുകയും ചെയ്യും.
ചൂടും രോഗവും മൂലം നിങ്ങളുടെ വിളവുകൾ
നശിക്കും. നിങ്ങൾ നശിപ്പിക്കപ്പെടുംവരെ ഈ
ദുരിതങ്ങളൊക്കെ സംഭവിക്കും! 23ആകാശത്ത്
മേഘങ്ങളുണ്ടായിരിക്കയില്ല- മിനുക്കിയ ഓടു
പോലെയിരിക്കും ആകാശം. നിങ്ങൾക്കു കീഴി
ലുള്ള ഭൂമി ഇരുമ്പു പോലെ ഉറച്ചതുമായിരി
ക്കും. 24യഹോവ മഴ അയയ്ക്കാതിരിക്കുകയും
മണലും പൊടിയും മാത്രം ആകാശത്തുനിന്നും
വീഴുകയും ചെയ്യും. നിങ്ങൾ നശിക്കും വരെ
അതു നിങ്ങളുടെ മേൽ വീണുകൊണ്ടിരിക്കും.

25"നിങ്ങളുടെ ശത്രുക്കൾ നിങ്ങളെ തോല്പി
ക്കാൻ യഹോവ അനുവദിക്കും. നിങ്ങൾ ഒറ്റ
വഴിയിലൂടെ ശത്രുക്കളോടേറ്റുമുട്ടാൻ പോകുമെ
ങ്കിലും ഏഴു വഴിയിലൂടെ നിങ്ങൾ അവരിൽ
നിന്നും ചിതറി ഓടും. നിങ്ങൾക്കു സംഭവിക്കുന്ന
ദുരിതങ്ങൾ ഭൂമിയിലുള്ള എല്ലാവരെയും ഭയ
പ്പെടുത്തും. 26നിങ്ങളുടെ മൃതശരീരങ്ങൾ കാട്ടു
മൃഗങ്ങൾക്കും പക്ഷികൾക്കും ആഹാരമാകും.
നിങ്ങളുടെ മൃതദേഹത്തിനടുത്തുനിന്നും അവ
യെ ഭയപ്പെടുത്തി ഓടിക്കാൻ ആരുമുണ്ടാവില്ല.

27"യഹോവ ഈജിപ്തുകാരുടെമേൽ ചെയ്
തതുപോലെ നിങ്ങളെയും പരുക്കൾ കൊണ്ടു
ശിക്ഷിക്കും. മുഴകൾ, മുറിവുകൾ, ചിരങ്ങ് തുട
ങ്ങി ഭേദപ്പെടുത്താനാവാത്ത രോഗങ്ങൾ കൊ
ണ്ട് അവൻ നിങ്ങളെ ശിക്ഷിക്കും. 28യഹോവ
നിങ്ങളെ ഉന്മാദംകൊണ്ട് ശിക്ഷിക്കും. അവൻ
നിങ്ങളെ അന്ധതകൊണ്ട് സംഭ്രമിപ്പിക്കും.
29പകൽ വെളിച്ചത്തിൽ നിങ്ങൾക്ക് അന്ധനെ
പ്പോലെ തപ്പിത്തടയേണ്ടിവരും. നിങ്ങൾ എല്ലാ
പ്രവൃത്തികളിലും പരാജയപ്പെടും. വീണ്ടും
വീണ്ടും ജനങ്ങൾ നിങ്ങളെ മുറിവേല്പിക്കുകയും
നിങ്ങളുടെ സാധനങ്ങൾ മോഷ്ടിച്ചു കൊണ്ടു
പോകുകയും ചെയ്യും. നിങ്ങളെ രക്ഷിക്കാൻ
ആരും ഉണ്ടായിരിക്കുകയുമില്ല.

30"നിങ്ങൾക്ക് ഒരു സ്ത്രീയുമായി വിവാഹം
നിശ്ചയിക്കുമെങ്കിലും മറ്റൊരുവന് അവളുമായി
ലൈംഗികബന്ധങ്ങളുണ്ടാകും. നിങ്ങൾ ഒരു
വീടുപണിയും. പക്ഷേ അതിൽ നിങ്ങൾ താമ
സിക്കുകയില്ല. നിങ്ങൾ മുന്തിരിത്തോട്ടം വച്ചു
പിടിപ്പിക്കുമെങ്കിലും നിങ്ങൾ അതിൽനിന്ന്
ഒന്നും ശേഖരിക്കുകയില്ല. 31ജനങ്ങൾ നിങ്ങളുടെ
മുമ്പിൽ വച്ച് നിങ്ങളുടെ പശുക്കളെ കൊല്ലും.
പക്ഷേ നിങ്ങളതിന്റെ മാംസം ഒട്ടും ഭക്ഷിക്കുക
യില്ല. അവർ നിങ്ങളുടെ കഴുതകളെ പിടിച്ചു
കൊണ്ടുപോകും. അവയെ നിങ്ങൾക്ക് തിരികെ
തരികയുമില്ല. നിങ്ങളുടെ ആടുകളെയും അവർ
പിടിച്ചു കൊണ്ടുപോകും. നിങ്ങളെ സഹായി
ക്കാൻ ആരും ഉണ്ടാകുകയില്ല.

32"നിങ്ങളുടെ പുത്രന്മാരെയും പുത്രിമാരെ
യും പിടിച്ചുകൊണ്ടുപോകാൻ അന്യരാഷ്ട്ര
ങ്ങൾ അനുവദിക്കപ്പെടും. നിങ്ങൾ നിങ്ങളുടെ
കുട്ടികൾക്കായി എന്നും തിരച്ചിൽ നടത്തും.
നിങ്ങളുടെ കണ്ണുകൾ ക്ഷീണിച്ച് അന്ധമായി
ത്തീരും. നിങ്ങൾ തെരയുമെങ്കിലും നിങ്ങൾക്ക
വരെ കണ്ടെത്താനാവില്ല. ദൈവം നിങ്ങളെ
സഹായിക്കുകയുമില്ല.

33"നിങ്ങൾക്കറിയില്ലാത്ത ഒരു ജനത നിങ്ങ
ളുടെ വിളവുകളും നിങ്ങൾ അദ്ധ്വാനിച്ചുണ്ടാ
ക്കിയ സാധനങ്ങളും എടുത്തു കൊണ്ടുപോകും.
അവർ നിങ്ങളെ ശകാരിക്കുകയും നിങ്ങളോട്
മോശമായി പെരുമാറുകയും ചെയ്യും. 34നിങ്ങൾ
കാണുന്ന കാര്യങ്ങൾ നിങ്ങളെ ഭ്രാന്തരാക്കും!
35യഹോവ നിങ്ങളെ ഉണക്കാനാവാത്ത
പൊള്ളൽകൊണ്ട് ശിക്ഷിക്കും. നിങ്ങളുടെ മുട്ടു
കളിലും കാലുകളിലുമായിരിക്കും ആ പൊള്ള
ലുകൾ. നിങ്ങളുടെ പാദംമുതൽ തലവരെ ശരീര
ത്തിന്റെ എല്ലാ ഭാഗങ്ങളിലും ആ പൊള്ളലു
കൾ ഉണ്ടാകും.

36"യഹോവ നിങ്ങളെയും നിങ്ങളുടെ രാജാ
വിനെയും ദൂരെ നിങ്ങൾക്കറിയാത്ത ഒരു രാജ്യ
ത്തേക്ക് ഓടിക്കും. നിങ്ങളും നിങ്ങളുടെ പൂർവ്വി
കന്മാരും ഒരിക്കലും ആ രാജ്യം കണ്ടിട്ടില്ല.
അവിടെ നിങ്ങൾ കല്ലിലും തടിയിലുമുണ്ടാ
ക്കിയ വ്യാജദൈവങ്ങളെ ശുശ്രൂഷിക്കും. 37യ
ഹോവ നിങ്ങളെ അയയ്ക്കുന്ന രാജ്യങ്ങളിൽ
നിങ്ങൾക്കുണ്ടാകുന്ന ദുരിതങ്ങളിൽ ജനങ്ങൾ
ആഘാതമേറ്റപോലെയാകും. അവർ നിങ്ങളെ
പരിഹസിക്കുകയും നിങ്ങളെപ്പറ്റി ദുഷിച്ചു പറ
യുകയും ചെയ്യും.

## പരാജയത്തിനുള്ള ശാപം

38"നിങ്ങളുടെ വയലുകൾ ധാരാളം ധാന്യം
വിളയിക്കും. പക്ഷേ നിങ്ങളുടെ വിളവെടുപ്പ്
കുറച്ചേ ഉണ്ടാകൂ. കാരണം, നിങ്ങളുടെ വിളവു
കൾ വെട്ടുക്കിളികൾ തിന്നും. 39നിങ്ങൾ മുന്തിരി
ത്തോട്ടങ്ങൾ വച്ചു പിടിപ്പിക്കുകയും അവയിൽ
കഠിനാദ്ധ്വാനം ചെയ്യുകയും ചെയ്യും. പക്ഷേ
അതിൽനിന്ന് മുന്തിരി പറിക്കാനോ വീഞ്ഞു
കുടിക്കാനോ നിങ്ങൾക്കാവില്ല. കാരണം അവ
യെല്ലാം പുഴുക്കൾ തിന്നു നശിപ്പിക്കും. 40നിങ്ങ
ളുടെ ഭൂമിയിലെമ്പാടും ഒലിവുമരങ്ങളുണ്ടാകും.
പക്ഷേ ഒലിവെണ്ണയുണ്ടാക്കാൻ നിങ്ങൾക്കു
കഴിയുകയില്ല. കാരണം അവ പൊഴിഞ്ഞു
വീണ് ചീഞ്ഞുപോകും. 41നിങ്ങൾക്ക് പുത്രന്മാ
രും പുത്രിമാരും ഉണ്ടാകും. പക്ഷേ നിങ്ങൾക്കവ
രെ വളർത്താനാവില്ല. കാരണം അവരെ ചിലർ
പിടിച്ചുകൊണ്ടുപോകും. 42നിങ്ങളുടെ വയലു
കളിലുള്ള മരങ്ങളും വെട്ടുക്കിളികൾ നശിപ്പി
ക്കും. 43നിങ്ങൾക്കിടയിൽ വസിക്കുന്ന വിദേശി
കൾക്ക് കൂടുതൽ ശക്തി ലഭിക്കും. നിങ്ങൾക്കുള്ള
ശക്തിയും നഷ്ടപ്പെടും. 44നിങ്ങൾക്കു കടം തരാ
നുള്ള പണം വിദേശികൾക്കുണ്ടാകും. എന്നാൽ
അവർക്കു കടം കൊടുക്കാൻ നിങ്ങൾക്ക് പണമു
ണ്ടാകില്ല. തല ശരീരത്തെ നിയന്ത്രിക്കുംപോലെ
അവർ നിങ്ങളെ നിയന്ത്രിക്കും. നിങ്ങൾ വാലു
പോലെയാകും.

45"ഈ ശാപങ്ങളെല്ലാം നിങ്ങൾക്കുണ്ടാകും.
നിങ്ങൾ നശിക്കുംവരെ അവ നിങ്ങളെ പിന്തുട
ർന്ന് പിടിക്കുന്നുണ്ടാകും. കാരണം നിങ്ങളുടെ
ദൈവമാകുന്ന യഹോവ പറഞ്ഞതൊന്നും
നിങ്ങൾ ചെവിക്കൊണ്ടില്ല. അവൻ നിങ്ങൾക്കു
തന്ന കല്പനകളും നിയമങ്ങളും നിങ്ങൾ അനുസ
രിച്ചില്ല. 46നിങ്ങളെയും നിങ്ങളുടെ പിൻഗാ
മികളെയും ദൈവം വിധിച്ചു കഴിഞ്ഞുവെന്ന്
ഈ ശാപങ്ങൾ കാണിക്കും. നിങ്ങൾക്കുണ്ടാ
കുന്ന മഹാദുരിതങ്ങൾ ജനങ്ങളെ അത്ഭുതപ്പെ
ടുത്തും.

47"നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങ
ൾക്കു ധാരാളം അനുഗ്രഹങ്ങൾ നൽകി. പക്ഷേ
നിങ്ങൾ സന്തോഷത്തോടെയും സന്തുഷ്ടി
യോടെയും അവനെ ശുശ്രൂഷിച്ചില്ല. 48അതി
നാൽ യഹോവ നിങ്ങൾക്കെതിരെ അയയ്ക്കുന്ന
ശത്രുക്കളെ നിങ്ങൾ സേവിക്കും. നിങ്ങൾ വിശ
ക്കുന്നവരും ദാഹിക്കുന്നവരും നഗ്നരും ദരിദ്ര
രുമായിത്തീരും. യഹോവ നിങ്ങളുടെമേൽ എടു

ത്തുമാറ്റാനാവാത്ത ഒരു ഭാരം കയറ്റി വയ്ക്കും. അവൻ നിങ്ങളെ നശിപ്പിക്കുംവരെ നിങ്ങൾ ആ ഭാരം ചുമക്കും.

## ശത്രുരാജ്യത്തിനുള്ള ശാപങ്ങൾ

49“നിങ്ങൾക്കെതിരെ യുദ്ധം ചെയ്യാൻ
യഹോവ വളരെ ദൂരെനിന്ന് ഒരു ജനതയെ
കൊണ്ടുവരും. നിങ്ങൾക്കവരുടെ ഭാഷ മനസ്സി
ലാവില്ല. ആകാശത്തുനിന്നും താഴ്ന്നു വരുന്ന
ഒരു കഴുകനെപ്പോലെ അവർ വേഗത്തിലെ
ത്തും. 50അവർ ക്രൂരന്മാരായിരിക്കും. അവർ വൃദ്ധ
ന്മാരെ ആദരിക്കുകയില്ല. കൊച്ചുകുട്ടികളോട്
അവർ കരുണ കാട്ടുകയില്ല. 51അവർ നിങ്ങ
ളുടെ മൃഗങ്ങളെയും നിങ്ങൾ വളർത്തുന്ന ഭക്ഷ
ണത്തെയും എടുത്തുകൊണ്ടുപോകും. നിങ്ങളെ
നശിപ്പിക്കുംവരെ അവരെല്ലാം എടുത്തുകൊണ്ടു
പോകും. അവർ അല്പം പോലും ധാന്യമോ
വീഞ്ഞോ എണ്ണയോ പശുക്കളെയോ ചെമ്മരി
യാടുകളെയോ കോലാടുകളെയോ നിങ്ങൾക്കു
വേണ്ടി അവശേഷിപ്പിക്കില്ല. നിങ്ങളെ നശിപ്പി
ക്കുംവരെ എല്ലാം അവർ കൊണ്ടു പോകും.
52“ആ ജനത നിങ്ങളെ വളഞ്ഞ് നിങ്ങളുടെ
നഗരങ്ങളെ ആക്രമിക്കും. നിങ്ങളുടെ നഗര
ങ്ങൾക്കു ചുറ്റും ഉയർന്ന ശക്തമായ മതിലുകൾ
നിങ്ങളെ സംരക്ഷിക്കുമെന്നാണ് നിങ്ങൾ കരുതു
ന്നത്. പക്ഷേ ആ മതിലുകൾ തകർന്നു വീഴും.
നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങ
ൾക്കു തരുന്ന ദേശത്തെമ്പാടുമുള്ള നഗരങ്ങൾ
ശത്രു വളയുകയും ചെയ്യും. 53നിങ്ങൾ വളരെയ
ധികം യാതനകൾ അനുഭവിക്കും. ശത്രു നിങ്ങ
ളുടെ നഗരങ്ങൾ വളയും. അവർ നിങ്ങളുടെ
ഭക്ഷണം തടയും. നിങ്ങൾക്ക് വളരെ വിശക്കും.
സ്വന്തം പുത്രന്മാരെയും പുത്രിമാരെയും തിന്ന
ത്തക്ക വിശപ്പ് നിങ്ങൾക്കുണ്ടാകും- നിങ്ങളുടെ
ദൈവമാകുന്ന യഹോവ നിങ്ങൾക്ക് നൽകിയ
കുട്ടികളുടെ ശരീരങ്ങൾ നിങ്ങൾ തിന്നും.
54“നിങ്ങൾക്കിടയിലുള്ള ഏറ്റവും മാന്യനും
ദയാലുവുമായ മനുഷ്യൻപോലും ക്രൂരനായി
ത്തീരും. അവൻ മറ്റുള്ളവരോട് ക്രൂരത കാണി
ക്കും. താൻ ഏറ്റവുമധികം സ്നേഹിക്കുന്ന
തന്റെ ഭാര്യയോട് അവൻ ക്രൂരതകാട്ടും. ജീവി
ച്ചിരിക്കുന്ന തന്റെ മക്കളോടും അവൻ ക്രൂരനാ
യിരിക്കും. 55അവന് തിന്നാൻ ഒന്നും ഇല്ലാത്ത
തിനാൽ സ്വന്തം കുട്ടികളെ അവൻ തിന്നും.
ആ മാംസം മറ്റാരോടും-തന്റെ സ്വന്തം കുടുംബ
ക്കാരോടു പോലും-അവൻ പങ്കുവയ്ക്കില്ല! ഈ
ദുരിതങ്ങളെല്ലാം നിങ്ങളുടെ ശത്രുക്കൾ നിങ്ങ
ളുടെ നഗരങ്ങളെ വളഞ്ഞ് നിങ്ങൾക്ക് യാതന
കളുണ്ടാകുമ്പോഴാണ് സംഭവിക്കുക.
56“നിങ്ങൾക്കിടയിലുള്ള ഏറ്റവും മാന്യയും
ദയാലുവുമായ സ്ത്രീ ക്രൂരയായിത്തീരും. ആർ
ദ്രതയും മാന്യതയും മൂലം ഭൂമിയിൽ കാൽ
ചവിട്ടി നടക്കാൻ പോലും കൂട്ടാക്കാത്തവളാണ
വൾ. പക്ഷേ അവൾ താൻ വളരെ സ്നേഹി
ക്കുന്ന തന്റെ ഭർത്താവിനോട് ക്രൂരത കാട്ടും.
തന്റെ സ്വന്തം പുത്രനോടും പുത്രിയോടും
അവൾ ക്രൂരത കാട്ടും. 57അവൾ രഹസ്യമായി
ഒരു കുഞ്ഞിന് ജന്മമേകും. ആ ശിശുവിനെയും
അതോടൊപ്പം തന്റെ ശരീരത്തിൽനിന്നു വരു
ന്ന എല്ലാ സാധനങ്ങളെയും അവൾ ഭക്ഷിക്കും.
നിങ്ങളുടെ ശത്രുക്കൾ നിങ്ങളുടെ നഗരങ്ങൾ
വളഞ്ഞ് നിങ്ങൾക്കു യാതനകൾ ഉണ്ടാക്കാൻ
വരുമ്പോൾ ഇതെല്ലാം സംഭവിക്കും.

58“ഈ പുസ്തകത്തിലെഴുതിയിരിക്കുന്ന
എല്ലാ കല്പനകളും വചനങ്ങളും നിങ്ങൾ അനു
സരിക്കണം. ദൈവമായ യഹോവയുടെ മഹത്വ
പൂർണ്ണവും ഭീതിദായകവുമായ നാമത്തെ
നിങ്ങൾ ആദരിക്കണം. നിങ്ങൾ അവ അനുസ
രിച്ചില്ലെങ്കിൽ, 59യഹോവ നിങ്ങൾക്കും നിങ്ങ
ളുടെ പിൻഗാമികൾക്കും ധാരാളം യാതനകൾ
നൽകും. നിങ്ങളുടെ യാതനകളും രോഗങ്ങളും
ഭീകരമായിരിക്കും. 60ഈജിപ്തിൽ നിങ്ങൾ
അനേകം യാതനകളും രോഗങ്ങളും കണ്ടു. അത്
നിങ്ങളെ ഭയപ്പെടുത്തുകയും ചെയ്തു.
യഹോവ ആ ദുരിതങ്ങളെ നിങ്ങൾക്കെതിരായി
കൊണ്ടുവരും! 61ഉപദേശങ്ങളുടേതായ ഈ
പുസ്തകത്തിലെഴുതിയിട്ടില്ലാത്ത യാതനകളും
രോഗങ്ങളും പോലും യഹോവ കൊണ്ടുവരും.
നിങ്ങൾ നശിക്കുംവരെ അവൻ ഇത് തുടരും.
62നിങ്ങൾക്ക് ആകാശത്ത് നക്ഷത്രങ്ങൾ പോലെ
ആളുകളുണ്ടാകാം. പക്ഷേ നിങ്ങളിൽ കുറച്ചു
പേർ മാത്രമേ അവശേഷിക്കൂ. കാരണം നിങ്ങ
ളുടെ ദൈവമാകുന്ന യഹോവയെ നിങ്ങൾ
ചെവിക്കൊണ്ടില്ല.
63“നിങ്ങളുടെ രാഷ്ട്രത്തെ ഉണർത്തുവാനും
നിങ്ങളോട് നന്മ കാണിക്കുവാനും യഹോവ
യ്ക്ക് സന്തോഷമാണ്. അതുപോലെ തന്നെ
നിങ്ങളെ നശിപ്പിച്ച് ഇല്ലാതാക്കുവാനും യഹോ
വയ്ക്ക് സന്തോഷമായിരിക്കും. നിങ്ങൾ ആ
ദേശം നിങ്ങളുടേതാക്കുവാൻ പോകുകയാണ്.
പക്ഷേ ജനങ്ങൾ നിങ്ങളെ അവിടെനിന്നും
പുറത്താക്കും! 64യഹോവ ലോകത്തിലെ മറ്റു
ജനങ്ങൾക്കിടയിൽ നിങ്ങളെ ചിതറിക്കും. ഭൂമി
യുടെ ഒരറ്റത്തുനിന്നും മറ്റേ അറ്റത്തേക്ക്
യഹോവ നിങ്ങളെ ചിതറിക്കും. അവിടെ കല്ലു
കൊണ്ടും മരം കൊണ്ടുമുണ്ടാക്കിയ വ്യാജദൈവ
ങ്ങളെ നിങ്ങൾ ശുശ്രൂഷിക്കും. നിങ്ങളോ നിങ്ങ
ളുടെ പൂർവ്വികന്മാരോ ഒരിക്കലും ആരാധിച്ചി
ട്ടില്ലാത്ത വ്യാജദൈവങ്ങളാണവർ.
65“ഈ ജനതകൾക്കിടയിൽ നിങ്ങൾക്കൊരു
സമാധാനവും ഉണ്ടാവില്ല. നിങ്ങൾക്കു വിശ്രമി
ക്കാൻ ഒരിടവും കാണുകയില്ല. യഹോവ നിങ്ങ
ളുടെ മനസ്സിൽ ഉൽക്കണ്ഠ നിറയ്ക്കും. നിങ്ങ
ളുടെ കണ്ണുകൾക്ക് ക്ഷീണം തോന്നും. നിങ്ങളുടെ
മനസ്സ് നിരാശകൊണ്ടു നിറയും. 66നിങ്ങൾ
അപകടത്തോടെയും സദാഭയത്തോടെയും
ജീവിക്കും. രാത്രിയിലും പകലും നിങ്ങൾ ഭയ
ക്കും. നിങ്ങൾക്കൊരിക്കലും ജീവിതം സുരക്ഷിത
മാണെന്ന തോന്നലുണ്ടാവില്ല. 67പ്രഭാതത്തിൽ
‘വൈകുന്നേരമായെങ്കിൽ എന്നു ഞാൻ ആശി
ക്കുന്നു. എന്നു നിങ്ങൾ പറയും! വൈകുന്നേര
മാകട്ടെ, ‘പ്രഭാതമായെങ്കിൽ’ എന്നും പറയും!
നിങ്ങളുടെ ഉള്ളിലുള്ള ഭയംകൊണ്ടും നിങ്ങൾ
കാണുന്ന ഭീകര കാര്യങ്ങൾകൊണ്ടുമാണിത്.
68യഹോവ നിങ്ങളെ കപ്പലുകളിൽ ഈജി
പ്തിലേക്ക് മടക്കി അയയ്ക്കും. നിങ്ങൾക്ക് ഒരി
ക്കലും അങ്ങോട്ടു പോകേണ്ടിവരില്ല എന്നു
ഞാൻ പറഞ്ഞെങ്കിലും യഹോവ നിങ്ങളെ
അങ്ങോട്ടയയ്ക്കും. ഈജിപ്തിൽ നിങ്ങൾ
സ്വയം ശത്രുക്കൾക്ക് അടിമകളായി വില്ക്കാൻ
ശ്രമിക്കും. പക്ഷേ ആരും നിങ്ങളെ വാങ്ങു
കയില്ല!”

## മോവാബിലെ കരാർ

29 ഹോരേബുപർവ്വതത്തിൽ വച്ച് യഹോവ
യിസ്രായേൽജനതയുമായി ഒരു കരാറു
ണ്ടാക്കി. ആ കരാർ കൂടാതെ അവരുമായി,

അവർ മോവാബിലായിരിക്കെ മറ്റൊരു കരാർ
കൂടിയുണ്ടാക്കാൻ യഹോവ മോശെയോടു
കല്പിക്കുകയും ചെയ്തു. ഇതാണ് ആ കരാർ.
2എല്ലാ യിസ്രായേലുകാരെയും മോശെ വിളി
ച്ചു കൂട്ടി. അവൻ അവരോടു പറഞ്ഞു, “ഈജി
പ്തിൽ യഹോവ ചെയ്തതെല്ലാം നിങ്ങൾ
കണ്ടു. ഫറവോനോടും അവന്റെ ഉദ്യോഗസ്ഥ
ന്മാരോടും അവന്റെ രാജ്യത്തോടു മുഴുവനും
ചെയ്ത കാര്യങ്ങളും നിങ്ങൾ കണ്ടു. 3അവൻ
അവർക്കു നൽകിയ വലിയ ദുരിതങ്ങൾ
നിങ്ങൾ കണ്ടു. അവൻ ചെയ്ത അടയാളങ്ങളും
അത്ഭുതകൃത്യങ്ങളും നിങ്ങൾ കണ്ടു. 4പക്ഷേ
ഇന്നും എന്താണു സംഭവിച്ചതെന്ന് നിങ്ങൾ
മനസ്സിലാക്കുന്നില്ല. നിങ്ങൾ കണ്ടതും കേട്ടതും
എന്താണെന്നറിയാൻ യഥാർത്ഥത്തിൽ
യഹോവ നിങ്ങളെ അനുവദിക്കുന്നില്ല.
5യഹോവ നിങ്ങളെ മരുഭൂമിയിലൂടെ നാല്പതു
വർഷം നയിച്ചു. ആ സമയത്തൊന്നും നിങ്ങ
ളുടെ വസ്ത്രങ്ങളോ ചെരുപ്പോ കീറിപ്പോയില്ല.
6നിങ്ങളുടെ കയ്യിൽ ഭക്ഷണമുണ്ടായിരുന്നില്ല.
നിങ്ങളുടെ കയ്യിൽ വീഞ്ഞോ മറ്റെന്തെങ്കി
ലുമോ കുടിക്കാനുമുണ്ടായിരുന്നില്ല. പക്ഷേ
യഹോവ നിങ്ങളെ പരിപാലിച്ചു. നിങ്ങളുടെ
ദൈവമായ യഹോവ താനാണെന്നു ബോധ്യ
പ്പെടുത്താനാണ് അവനിങ്ങനെ ചെയ്തത്.
7“നിങ്ങൾ ഈ സ്ഥലത്തേക്ക് വന്നപ്പോൾ
ഹെശ്ബോനിലെ സീഹോൻരാജാവും ബാശാ
നിലെ ഓഗുരാജാവും നമുക്കെതിരെ യുദ്ധ
ത്തിനു വന്നു. പക്ഷേ നമ്മൾ അവരെ തോല്പി
ച്ചു. 8അനന്തരം നമ്മൾ അവരുടെ ഭൂമി കയ്യടക്കി
രൂബേന്റെയും ഗാദിന്റെയും കുടുംബങ്ങൾക്കും
മനശ്ശെയുടെ പകുതി കുടുംബത്തിനും നൽകി.
9ഈ കരാറിലെ എല്ലാ കല്പനകളും നിങ്ങൾ
അനുസരിക്കുകയാണെങ്കിൽ നിങ്ങളുടെ എല്ലാ
പ്രവൃത്തികളിലും വിജയിക്കുന്നതു തുടരും.
10“ഇന്ന് നിങ്ങളെല്ലാവരും നിങ്ങളുടെ ദൈവ
മാകുന്ന യഹോവയുടെ മുമ്പിൽ നിൽക്കുക
യാണ്. നിങ്ങളുടെ നേതാക്കളും നിങ്ങളുടെ
ഉദ്യോഗസ്ഥന്മാരും നിങ്ങളുടെ മൂപ്പന്മാരും മറ്റെ
ല്ലാവരും ഇവിടെയുണ്ട്. 11നിങ്ങളുടെ ഭാര്യമാരും
കുട്ടികളും നിങ്ങൾക്കിടയിൽ വസിക്കുന്ന വിദേ
ശികളും- നിങ്ങൾക്കു വിറകു വെട്ടുന്നവരും
വെള്ളം കൊണ്ടുവരുന്നവരും- ഒക്കെയുണ്ട്. 12നി
ങ്ങളെല്ലാവരും ഇവിടെ കൂടിയിരിക്കുന്നത്
നിങ്ങളുടെ ദൈവമാകുന്ന യഹോവയുമായി
ഒരു കരാറിലേക്കു പ്രവേശിക്കുന്നതിനാണ്.
യഹോവ ഇന്നു നിങ്ങളുമായി ഈ കരാറുണ്ടാ
ക്കും. 13ഈ കരാറിലൂടെ യഹോവ നിങ്ങളെ
തന്റെ സ്വന്തം ജനതയാക്കും. അവൻ തന്നെ
നിങ്ങളുടെ ദൈവമാകുകയും ചെയ്യും. അവൻ
നിങ്ങളോടിതു പറഞ്ഞു. നിങ്ങളുടെ പൂർവ്വിക
രായ അബ്രഹാം, യാക്കോബ്, യിസ്ഹാക്ക്,
എന്നിവരോട് അവനിത് വാഗ്ദാനം ചെയ്തി
രുന്നു. 14നിങ്ങളുമായി മാത്രമല്ല ഈ വാഗ്ദാന
ങ്ങളോടൊപ്പമുള്ള കരാർ യഹോവയുണ്ടാക്കു
ന്നത്. 15നമ്മുടെ ദൈവമായ യഹോവയുടെ
മുമ്പിൽ ഇന്നു കൂടിയിരിക്കുന്ന നമ്മളോടെല്ലാം
കൂടിയാണ് ഈ കരാർ അവൻ ഉണ്ടാക്കുന്നത്.
എന്നാൽ ഇന്നു നമ്മോടൊപ്പമില്ലാത്ത നമ്മുടെ
പിൻഗാമികൾക്കും കൂടി വേണ്ടിയാണ് ഈ
കരാർ. 16ഈജിപ്തിൽ നമ്മൾ എങ്ങനെ ജീവി
ച്ചുവെന്നത് നിങ്ങൾ ഓർമ്മിക്കണം. നമ്മുടെ
മാർഗ്ഗത്തിലുള്ള രാജ്യങ്ങളിലൂടെ നാം എങ്ങനെ
സഞ്ചരിച്ചു എന്നതും ഓർമ്മിക്കുക. 17അവരുടെ
അറപ്പുളവാക്കുന്ന സാധനങ്ങൾ- തടിയിലും
കല്ലിലും സ്വർണ്ണത്തിലും വെള്ളിയിലും അവരു
ണ്ടാക്കിയ വിഗ്രഹങ്ങൾ- നിങ്ങൾ കണ്ടു.
18നമ്മുടെ ദൈവമാകുന്ന യഹോവയിൽനിന്നും
വ്യതിചലിക്കുന്ന ഒരു പുരുഷനോ സ്ത്രീയോ
കുടുംബമോ ഗോത്രമോ ഇല്ലെന്ന് ഉറപ്പുവരു
ത്തുക. മറ്റു ജനതകളുടെ ദേവന്മാരെ ശുശ്രൂഷി
ക്കാൻ ആരും പോകരുത്. അങ്ങനെ ചെയ്യുന്ന
വർ കയ്പുള്ളതും വിഷമയവുമായ ഫലങ്ങ
ളുള്ള വൃക്ഷങ്ങൾ പോലെയാണ്.
19“ഈ ശാപങ്ങൾ കേട്ട ഒരുവൻ സ്വയം സമാ
ധാനിച്ച് ഇങ്ങനെ പറഞ്ഞേക്കാം, ‘എനിക്ക്
ഇഷ്ടമുള്ള കാര്യങ്ങൾ ഞാൻ ചെയ്യും. എനി
ക്കൊരു കുഴപ്പവും വരികയുമില്ല.’ അയാൾക്കു
മാത്രമല്ല എല്ലാവർക്കും -നീതിമാന്മാർക്കും
പോലും -ദുരിതങ്ങൾ സംഭവിക്കും. 20-21അയാ
ളോട് യഹോവ ക്ഷമിക്കുകയില്ല. യഹോവ
അയാളോട് കോപിക്കുകയും അയാളെ താറുമാ
റാക്കുകയും ചെയ്യും. യഹോവ അയാളെ ശിക്ഷി
ക്കും. യഹോവ അയാളെ യിസ്രായേൽ ഗോത്ര
ങ്ങളിൽനിന്നും വേർപെടുത്തും. യഹോവ അവ
നെ പൂർണ്ണമായും നശിപ്പിക്കുകയും ചെയ്യും.
ഈ പുസ്തകത്തിലെഴുതിയിരിക്കുന്ന എല്ലാ
ദുരിതങ്ങളും അവനു സംഭവിക്കും. ഉപദേശങ്ങ
ളുടെ ഈ പുസ്തകത്തിൽ എഴുതിയിരിക്കുന്ന
കരാറുകളുടെ ഭാഗമാണ് അക്കാര്യങ്ങൾ.
22“ഭാവിയിൽ നിങ്ങളുടെ പിൻഗാമികളും
വിദൂര രാഷ്ട്രങ്ങളിൽനിന്നുള്ള വിദേശികളും
ഈ ഭൂമി എങ്ങനെ നശിപ്പിക്കപ്പെട്ടു എന്നറി
യും. യഹോവ ഇതിലേക്കു കൊണ്ടുവന്ന രോഗ
ങ്ങളെ അവർ കാണും. 23ദേശം മുഴുവൻ ഉപയോ
ഗശൂന്യമാകും -കത്തുന്ന ഗന്ധകംകൊണ്ടു നശി
പ്പിക്കപ്പെടുകയും ഉപ്പുകൊണ്ട് മൂടുകയും
ചെയ്യും. ദേശത്ത് ഒന്നും കൃഷി ചെയ്തിട്ടുണ്ടാവി
ല്ല. ഒന്നും വളരുന്നുണ്ടാവില്ല-കളകൾ പോലും.
സോദോം, ഗോമേര, അദ്മാ, സെബോയിം
എന്നിങ്ങനെ യഹോവ കടുത്ത കോപത്താൽ
നശിപ്പിച്ച നഗരങ്ങളെപ്പോലെ ഇവിടവും
നശിപ്പിക്കപ്പെടും.
24“മറ്റു രാഷ്ട്രങ്ങൾ മുഴുവൻ ചോദിക്കും, ‘ഈ
ദേശത്തോട് യഹോവ എന്തിനാണിങ്ങനെ
ചെയ്തത്? എന്തിനാണവൻ ഇത്ര കോപിച്ചത്?’
25ഉത്തരം ഇതായിരിക്കും: ‘അവരുടെ പൂർവ്വിക
രുടെ ദൈവമാകുന്ന യഹോവയുമായുള്ള
കരാർ അവർ ലംഘിച്ചു. ഈജിപ്തിൽനിന്നും
മോചിപ്പിക്കപ്പെട്ടപ്പോൾ അവർ യഹോവയു
മായുണ്ടാക്കിയ കരാർ അനുസരിക്കുന്നത്
അവർ നിർത്തിവച്ചു. 26യിസ്രായേൽജനത
മുമ്പൊരിക്കലും ആരാധിക്കാത്ത മറ്റു ദൈവ
ങ്ങളെ ശുശ്രൂഷിച്ചു തുടങ്ങി. ആ ദൈവങ്ങളെ
ആരാധിക്കരുതെന്ന് യഹോവ തന്റെ ജനങ്ങ
ളോട് ആവശ്യപ്പെട്ടിരുന്നു. 27അതിനാലാണ് ആ
ദേശത്തെ തന്റെ ജനതയോട് യഹോവ ഇത്ര
മാത്രം കോപിച്ചത്. അതിനാൽ അവൻ ഈ
പുസ്തകത്തിലെഴുതിയിരിക്കുന്ന ശാപങ്ങൾ
മുഴുവൻ അവർക്കു നൽകി. 28യഹോവ അവ
രോട് വളരെ കോപിക്കുകയും അവരെ തകിടം
മറിക്കുകയും ചെയ്തു. അതിനാൽ അവൻ
അവരെ അവരുടെ നാട്ടിൽനിന്നും പുറത്താക്കി.
അവൻ അവരെ അവരിന്നു വസിക്കുന്ന മറ്റൊരു
രാജ്യത്തേക്കു മാറ്റി.’
29“നമ്മുടെ ദൈവമാകുന്ന യഹോവ രഹസ്യ
മായി വയ്ക്കുന്ന ചില സംഗതികളുണ്ട്. അത്
അവനു മാത്രമേ അറിയൂ. പക്ഷേ ചില കാര്യ

ങ്ങളെപ്പറ്റി അവൻ നമ്മളോടു പറഞ്ഞു! ആ
ഉപദേശങ്ങൾ നമുക്കും നമ്മുടെ പിൻഗാമികൾ
ക്കും നിത്യമായി നൽകി! എക്കാലവും ആ നിയ
മത്തിലുള്ള എല്ലാ കല്പനകളും നാം അനുസരി
ക്കുകയും വേണം!

### യിസ്രായേലുകാർ തങ്ങളുടെ ദേശത്തേക്കു മടങ്ങും

30 "ഞാൻ പറഞ്ഞ ഈ കാര്യങ്ങളൊക്കെ
നിങ്ങൾക്കു സംഭവിക്കും. അനുഗ്രഹങ്ങ
ളിൽനിന്ന് നിങ്ങൾക്കു നന്മകളും ശാപങ്ങളിൽ
നിന്നു ദുരിതങ്ങളും ഉണ്ടാകും. നിങ്ങളുടെ
ദൈവമാകുന്ന യഹോവ നിങ്ങളെ ദൂരെ മറ്റു
രാഷ്ട്രങ്ങളിലേക്ക് അയയ്ക്കും. അപ്പോൾ
നിങ്ങൾ ഇക്കാര്യങ്ങളെപ്പറ്റി ചിന്തിക്കും. 2ആ
സമയം നിങ്ങളും നിങ്ങളുടെ പിൻഗാമികളും
നിങ്ങളുടെ ദൈവമാകുന്ന യഹോവയുടെയടു
ത്തേക്ക് മടങ്ങും. നിങ്ങൾ പൂർണ്ണമനസ്സോടെ
അവനെ പിന്തുടരുകയും ഞാൻ നിങ്ങൾക്കു
ഇന്നു തന്ന കല്പനകൾ മുഴുവൻ അനുസരിക്കു
കയും ചെയ്യും. 3അപ്പോൾ നിങ്ങളുടെ ദൈവമാ
കുന്ന യഹോവ നിങ്ങളോടു കരുണകാട്ടും.
യഹോവ നിങ്ങളെ വീണ്ടും സ്വതന്ത്രരാക്കും!
നിങ്ങളെ ചിതറിച്ച രാഷ്ട്രങ്ങളിൽനിന്നും
അവൻ നിങ്ങളെ തിരികെ കൊണ്ടുവരും. 4ഭൂമി
യുടെ ഏറ്റവും അകലങ്ങളിലേക്ക് നിങ്ങൾ അയ
യ്ക്കപ്പെട്ടാൽ പോലും നിങ്ങളുടെ ദൈവമാ
കുന്ന യഹോവ നിങ്ങളെ വിളിച്ചുകൂട്ടി അവി
ടെനിന്നും കൊണ്ടുവരും. 5നിങ്ങളുടെ പൂർവ്വിക
ർക്കുണ്ടായിരുന്ന സ്ഥലത്തേക്ക് യഹോവ നിങ്ങ
ളെ കൊണ്ടുവരികയും ആ സ്ഥലം നിങ്ങളുടേ
താവുകയും ചെയ്യും. യഹോവ നിങ്ങൾക്കു നന്മ
കൾ നൽകുകയും നിങ്ങൾക്ക് പൂർവ്വികരേക്കാൾ
കൂടുതൽ നന്മകളുണ്ടാവുകയും ചെയ്യും. നിങ്ങ
ളുടെ പൂർവ്വികർക്ക് എക്കാലവുമുണ്ടായിരുന്ന
തിലുമധികം ആളുകൾ നിങ്ങൾക്കുണ്ടാകും.
6നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങ
ളെയും പിൻഗാമികളെയും അവനെ അനുസരി
ക്കേണ്ട നിലയിലാക്കും. അപ്പോൾ നിങ്ങൾ
യഹോവയെ നിങ്ങളുടെ പൂർണ്ണ ഹൃദയത്തോ
ടെ സ്നേഹിക്കും. നിങ്ങൾ ജീവിക്കുകയും
ചെയ്യും! 7"അനന്തരം നിങ്ങളുടെ ദൈവമാകുന്ന
യഹോവ ആ ദുരിതങ്ങളൊക്കെ നിങ്ങളുടെ
ശത്രുക്കൾക്കു വരുത്തും. കാരണം, അവർ
നിങ്ങളെ വെറുക്കുകയും നിങ്ങൾക്കു കുഴപ്പങ്ങ
ളുണ്ടാക്കുകയും ചെയ്യും. 8നിങ്ങൾ വീണ്ടും
യഹോവയെ അനുസരിക്കും. ഞാൻ നിങ്ങൾക്ക്
ഇന്നു നൽകുന്ന കല്പനകൾ നിങ്ങൾ അനുസരി
ക്കുകയും ചെയ്യും. 9നിങ്ങളുടെ ദൈവമാകുന്ന
യഹോവ നിങ്ങളുടെ എല്ലാ പ്രവൃത്തികളും
വിജയിപ്പിക്കും. അവൻ നിങ്ങൾക്ക് അനേകം
കുട്ടികളെ തന്ന് അനുഗ്രഹിക്കും. അവൻ നിങ്ങ
ളുടെ പശുക്കളെ അനുഗ്രഹിക്കും -അവയ്ക്ക്
അനേകം കുട്ടികളുണ്ടാകും. അവൻ നിങ്ങളുടെ
വയലുകളെ അനുഗ്രഹിക്കും. അവിടെ ധാരാളം
വിളവുണ്ടാകും. ദൈവം നിങ്ങൾക്ക് നല്ലവനാ
യിരിക്കും. നിങ്ങളുടെ പൂർവ്വികരോട് നന്മ കാട്ടു
ന്നതിൽ ആഹ്ലാദിച്ചതുപോലെ യഹോവ നിങ്ങ
ളോട് നന്മ കാട്ടുന്നതിലും ആഹ്ലാദിക്കും. 10പ
ക്ഷേ നിങ്ങളുടെ ദൈവമാകുന്ന യഹോവ
നിങ്ങളോടു ചെയ്യാൻ പറയുന്ന കാര്യങ്ങൾ
നിങ്ങൾ ചെയ്യണം. നിങ്ങൾ അവന്റെ കല്പന
കൾ അനുസരിക്കുകയും ഈ ഉപദേശങ്ങളുടെ
പുസ്തകത്തിൽ എഴുതി വച്ചിരിക്കുന്ന ചട്ട
ങ്ങൾ പിന്തുടരുകയും വേണം. നിങ്ങൾ നിങ്ങ
ളുടെ പൂർണ്ണ മനസ്സോടെയും ആത്മാവോടെ
യും നിങ്ങളുടെ ദൈവമാകുന്ന യഹോവയെ
അനുസരിക്കണം. അപ്പോൾ ഈ നന്മകൾ നിങ്ങ
ൾക്കു സംഭവിക്കും.

### ജീവിതമോ മരണമോ

11"ഞാൻ നിങ്ങൾക്ക് ഇന്നു നൽകുന്ന ഈ
കല്പന നിങ്ങൾക്ക് അതികഠിനമല്ല. അത് എത്തി
പ്പിടിക്കാനാവാത്തതുമല്ല. 12'ഞങ്ങൾ അതു കേട്ട്
അനുസരിക്കുന്നതിന് സ്വർഗ്ഗത്തിൽ ചെന്ന്
ആരാണ് ഞങ്ങൾക്കു വേണ്ടി അതു കൊണ്ടു
വരിക' എന്നു നിങ്ങൾ പറയാൻ വേണ്ടി ഈ
കല്പന സ്വർഗ്ഗത്തിലുമല്ല. 13ഈ കല്പന നിങ്ങള
ങ്ങനെ പറയാനിട നൽകുന്ന വിധം കടലിനക്ക
രെയുമല്ല, 'ഞങ്ങൾ അവ കേട്ടനുസരിക്കുന്ന
തിന് കടലിനക്കരെ ചെന്ന് ആരാണ് ഞങ്ങൾ
ക്കായി ഇതു കൊണ്ടുവരിക?' 14ഇല്ല, വചനം
നിങ്ങൾക്കു വളരെ അടുത്താണ്! അതു നിങ്ങ
ളുടെ വായിലും ഹൃദയത്തിലുമാണ്. അതിനാൽ
നിങ്ങൾക്ക് അത് അനുസരിക്കാം!
15"ഇന്ന് നിങ്ങൾക്കു ജീവനും മരണവും നന്മ
യും തിന്മയും ഏതു വേണമെങ്കിലും തെരഞ്ഞെ
ടുക്കാൻ ഞാൻ അവസരം തരുന്നു. 16നിങ്ങളുടെ
ദൈവമാകുന്ന യഹോവയെ അനുസരിക്കാൻ
ഞാൻ ഇന്ന് നിങ്ങളോടു കല്പിക്കുന്നു. അവനെ
പിന്തുടരുവാനും അവന്റെ കല്പനകളും നിയമ
ങ്ങളും ചട്ടങ്ങളും അനുസരിക്കുവാനും ഞാൻ
നിങ്ങളോടു കല്പിക്കുന്നു. അപ്പോൾ നിങ്ങൾ
ജീവിക്കുകയും നിങ്ങളുടെ ജനം വർദ്ധിക്കു
കയും ചെയ്യും. നിങ്ങളുടെ ദൈവമാകുന്ന
യഹോവ നിങ്ങൾ പ്രവേശിച്ച് സ്വന്തമാക്കാൻ
പോകുന്ന ദേശത്ത് നിങ്ങളെ അനുഗ്രഹിക്കും.
17പക്ഷേ നിങ്ങൾ യഹോവയിൽനിന്നും വ്യതി
ചലിക്കുകയും അവനെ ചെവിക്കൊള്ളാൻ
വിസമ്മതിക്കുകയും- മറ്റു ദൈവങ്ങളെ ആരാധി
ക്കുകയും ശുശ്രൂഷിക്കുകയും ചെയ്യാൻ നയിക്ക
പ്പെടുകയും- ചെയ്താൽ, 18നിങ്ങൾ നശിപ്പിക്ക
പ്പെടും. ഞാൻ നിങ്ങളെ താക്കീതു ചെയ്യുന്നു!
നിങ്ങൾ യഹോവയിൽനിന്നും വ്യതിചലി
ച്ചാൽ, നിങ്ങൾ പ്രവേശിക്കാനും സ്വന്തമാ
ക്കാനും തയ്യാറായിരിക്കുന്ന, യോർദ്ദാൻനദിക്ക്
എതിരെയുള്ള ഭൂമിയിൽ നിങ്ങൾ അധികകാലം
ജീവിക്കുകയില്ല.
19"ഇന്നു ഞാൻ നിങ്ങൾക്കു തെരഞ്ഞെടുക്കു
വാൻ രണ്ടു വഴികൾ നൽകുന്നു. നിങ്ങളുടെ
തെരഞ്ഞെടുപ്പിന് സ്വർഗ്ഗവും ഭൂമിയും സാക്ഷി
കളാകാൻ ഞാൻ ആവശ്യപ്പെടുന്നു. ജീവിതമോ
മരണമോ നിങ്ങൾക്കു തെരഞ്ഞെടുക്കാം. ആദ്യ
ത്തേത് ഒരനുഗ്രഹമായിരിക്കും. മറ്റേതാകട്ടെ ഒരു
ശാപവും. അതിനാൽ ജീവിതത്തെ തെരഞ്ഞെ
ടുക്കുക! അപ്പോൾ നിങ്ങളും നിങ്ങളുടെ കുട്ടി
കളും ജീവിക്കും. 20നിങ്ങൾ നിങ്ങളുടെ ദൈവമാ
കുന്ന യഹോവയെ സ്നേഹിക്കുകയും അവനെ
അനുസരിക്കുകയും ചെയ്യുക. അവനെ ഒരി
ക്കലും ഉപേക്ഷിക്കരുത്. കാരണം, യഹോവയാ
കുന്നു നിങ്ങളുടെ ജീവൻ. നിങ്ങളുടെ പൂർവ്വിക
രായ അബ്രഹാമിനും യിസ്ഹാക്കിനും യാക്കോ
ബിനും താൻ വാഗ്ദാനം ചെയ്ത ദേശത്ത്
യഹോവ നിങ്ങൾക്കു ദീർഘായുസ്സു നൽകും."

### യോശുവ പുതിയ നേതാവ്

31 അനന്തരം മോശെ യിസ്രായേൽജനത
യോടാകെ ഈ വാക്കുകൾ പറയാൻ

പോയി. 2മോശെ അവരോടു പറഞ്ഞു, “എനി
ക്കിപ്പോൾ നൂറ്റിയിരുപതു വയസ്സായി. ഇനി
നിങ്ങളെ നയിക്കാൻ എനിക്കാവില്ല. യഹോവ
എന്നോടു പറഞ്ഞു, ‘നീ യോർദ്ദാൻനദി
കുറുകെ കടക്കുകയില്ല.’ 3പക്ഷേ നിങ്ങളുടെ
ദൈവമാകുന്ന യഹോവ നിങ്ങളെ ആ നാട്ടി
ലേക്ക് നയിക്കും! ഈ രാഷ്ട്രങ്ങളെ യഹോവ
നിങ്ങൾക്കുവേണ്ടി നശിപ്പിക്കും. നിങ്ങൾ അവ
രുടെ ഭൂമി അവരിൽനിന്നു നേടും. പക്ഷേ യോ
ശുവ നിങ്ങളെ നയിക്കണമെന്ന് യഹോവ പറ
ഞ്ഞു.

4“അമോര്യരാജാക്കന്മാരായ സീഹോനെയും
ഓഗിനെയും അവരുടെ രാജ്യങ്ങളെയും
യഹോവ നശിപ്പിച്ചു. അതേ കാര്യങ്ങൾ
യഹോവ നിങ്ങൾക്കു വേണ്ടി വീണ്ടും ചെയ്യും!
5ഈ രാഷ്ട്രങ്ങളെ തോല്പിക്കാൻ യഹോവ
നിങ്ങളെ സഹായിക്കും. ഞാൻ നിങ്ങളോടു
ചെയ്യാൻ കല്പിച്ച കാര്യങ്ങളെല്ലാം നിങ്ങൾ
അവരോടു ചെയ്യണം. 6ശക്തരും ധൈര്യശാലി
കളും ആയിരിക്കുക. അവരെ ഭയക്കരുത്!
കാരണം, നിങ്ങളുടെ ദൈവമാകുന്ന യഹോവ
നിങ്ങളോടൊപ്പമുണ്ട്. അവൻ നിങ്ങളെ കൈ
വെടിയുകയോ ഉപേക്ഷിക്കുകയോ ചെയ്യില്ല.”

7അനന്തരം മോശെ യോശുവയെ വിളിച്ചു.
മോശെ, യോശുവയോടു സംസാരിക്കുന്നത്
യിസ്രായേലിലെ മുഴുവൻ ജനതയും നോക്കി
നിന്നു, “ശക്തനും ധൈര്യവാനുമാകുക. അവ
രുടെ പൂർവ്വികന്മാർക്ക് നൽകാമെന്ന് യഹോവ
വാഗ്ദാനം ചെയ്ത ഭൂമിയിലേക്ക് ഈ ജന
ങ്ങളെ നീ നയിക്കണം. ഈ ഭൂമി അവരുടെ
സ്വന്തമാകുന്നതിന് യിസ്രായേൽജനതയെ നീ
സഹായിക്കണം. 8യഹോവ നിന്നെ നയിക്കും.
അവൻ സ്വയം നിന്നോടൊപ്പമുണ്ടാകും. അവൻ
നിന്നെ കൈവെടിയുകയോ ഉപേക്ഷിക്കു
കയോ ചെയ്യില്ല. വ്യാകുലപ്പെടരുത്. ഭയക്കുക
യുമരുത്!”

### മോശെ ഉപദേശങ്ങൾ എഴുതുന്നു

9അനന്തരം മോശെ ഉപദേശങ്ങൾ എഴുതു
കയും അത് പുരോഹിതർക്കു നൽകുകയും
ചെയ്തു. ലേവിയുടെ ഗോത്രക്കാരാണ് പുരോ
ഹിതന്മാർ. യഹോവയുടെ കരാറിൻെറ പെട്ട
കം ചുമക്കുന്ന ജോലിയാണവരുടേത്. യിസ്രാ
യേലിലെ എല്ലാ മൂപ്പന്മാർക്കും മോശെ ഉപദേ
ശങ്ങൾ നൽകി. 10അനന്തരം മോശെ നേതാക്ക
ളോടു സംസാരിച്ചു. അവൻ പറഞ്ഞു, “എല്ലാ
ഏഴു വർഷത്തിൻെറയും അവസാനത്തിൽ,
സ്വാതന്ത്ര്യത്തിൻെറ വർഷത്തിൽ, കൂടാരത്തിരു
നാളിൽ ഈ കല്പനകൾ വായിക്കുക. 11അപ്പോൾ
യിസ്രായേൽജനത മുഴുവൻ നിങ്ങളുടെ ദൈവ
മാകുന്ന യഹോവയെ അവൻ തെരഞ്ഞെടു
ക്കുന്ന വിശുദ്ധസ്ഥലത്തു വന്നു കാണണം. അന
ന്തരം നിങ്ങൾ ഉപദേശങ്ങൾ ജനങ്ങൾക്കു കേൾ
ക്കത്തക്ക വിധത്തിൽ വായിക്കണം. 12എല്ലാവ
രെയും സ്ത്രീകൾ, പുരുഷന്മാർ, കൊച്ചുകുഞ്ഞു
ങ്ങൾ, നിങ്ങളുടെ നഗരങ്ങളിൽ ജീവിക്കുന്ന
വിദേശികൾ അങ്ങനെ എല്ലാവരെയും വിളിച്ചു
കൂട്ടണം. അവർ ഉപദേശങ്ങൾ കേൾക്കുകയും
നിങ്ങളുടെ ദൈവമാകുന്ന യഹോവയെ ആദ
രിക്കാൻ അവർ പഠിക്കുകയും വേണം. അപ്പോൾ
അവർക്ക് ഉപദേശങ്ങളിലെ എല്ലാക്കാര്യങ്ങളും
ചെയ്യാൻ കഴിയും. 13പിൻഗാമികൾക്ക് ഉപദേശ
ങ്ങൾ അറിയില്ലെങ്കിൽ അവർ അതു കേൾക്ക
ണം. നിങ്ങളുടെ ദൈവമാകുന്ന യഹോവയെ
ആദരിക്കാൻ നിങ്ങൾ പഠിക്കണം. നിങ്ങൾ
നിങ്ങളുടെ രാജ്യത്തു ജീവിച്ചിരിക്കുന്ന കാല
ത്തോളം അവർ അവനെ ആദരിക്കണം. നിങ്ങൾ
ഉടൻ തന്നെ യോർദ്ദാൻനദി കടന്ന് ആ സ്ഥലം
നിങ്ങളുടെ സ്വന്തമാക്കും.”

### യഹോവ മോശെയേയും യോശുവയേയും വിളിക്കുന്നു

14യഹോവ മോശെയോടു പറഞ്ഞു, “നിന
ക്കു മരിക്കുവാനുള്ള സമയമിതാ അടുത്തിരി
ക്കുന്നു. യോശുവയേയും കൂട്ടി സമ്മേളനക്കൂടാര
ത്തിനടുത്തെത്തുക. യോശുവയോട് അവർ
ചെയ്യേണ്ട കാര്യങ്ങൾ പറയാം.” അതിനാൽ
മോശെയും യോശുവയും സമ്മേളനക്കൂടാരത്തി
ലേക്കു പോയി.

15യഹോവ ഒരു ഉയരം കൂടിയ മേഘത്തിൽ
കയറി കൂടാരത്തിൽ പ്രത്യക്ഷപ്പെട്ടു. മേഘം
കൂടാരത്തിൻെറ കവാടം മൂടിനിന്നു. 16യഹോവ
മോശെയോടു പറഞ്ഞു, “നീ ഉടനെ മരിക്കും.
നീ നിൻെറ പൂർവ്വികരുടെയടുത്തേക്കു പോയ
തിനുശേഷം ഇവർ എന്നോട് വിശ്വസ്തത
പുലർത്തുകയില്ല. ഞാൻ അവരുമായി ഉണ്ടാ
ക്കിയ കരാർ അവർ ലംഘിക്കും. അവർ എന്നെ
ഉപേക്ഷിക്കുകയും അവർ പോകുന്ന ദേശത്തെ
വ്യാജദൈവങ്ങളെ ആരാധിക്കാൻ തുടങ്ങുകയും
ചെയ്യും. 17അപ്പോൾ ഞാൻ അവരോട് അത്യ
ധികം കോപിക്കുകയും അവരെ ഉപേക്ഷിക്കുക
യും ചെയ്യും. അവരെ സഹായിക്കാൻ ഞാൻ
വിസമ്മതിക്കുകയും അവർ നശിപ്പിക്കപ്പെടു
കയും ചെയ്യും. ഭീകരമായ സംഗതികൾ അവർ
ക്കു സംഭവിക്കുകയും അവർക്ക് അനേകം യാതന
കൾ ഉണ്ടാകുകയും ചെയ്യും. അപ്പോൾ അവർ
പറയും, ‘നമ്മുടെ ദൈവം നമ്മോടൊപ്പമില്ലാ
ത്തതിനാലാണ് ഈ ദുരിതങ്ങൾ നമുക്കു സംഭ
വിച്ചത്.’ 18അവരെ സഹായിക്കാൻ ഞാൻ
വിസമ്മതിക്കും, എന്തെന്നാൽ അവർ തിന്മ
ചെയ്യുകയും മറ്റു ദൈവങ്ങളെ ആരാധിക്കു
കയും ചെയ്തു.

19“അതിനാൽ ഈ ഗാനം എഴുതിയെടുക്കു
കയും യിസ്രായേൽജനതയെ അതു പഠിപ്പിക്കു
കയും ചെയ്യുക. ഈ ഗാനം പാടാൻ അവരെ
പഠിപ്പിക്കുക. അപ്പോൾ ഈ ഗാനം യിസ്രാ
യേൽ ജനതയ്ക്കെതിരെ എനിക്ക് സാക്ഷിയാ
യിരിക്കും. 20അവരുടെ പൂർവ്വികർക്കു നൽകാ
മെന്ന് ഞാൻ വാഗ്ദാനം ചെയ്ത, അനേകം
നന്മകൾ നിറഞ്ഞ ഭൂമിയിലേക്കു ഞാനവരെ
കൊണ്ടുപോകും. അവർക്കു തിന്നാനാഗ്രഹമു
ള്ളതെല്ലാം കിട്ടുകയും ചെയ്യും. അവർക്ക് ധന്യ
മായ ഒരു ജീവിതമുണ്ടാകും. പക്ഷേ അപ്പോൾ
അവർ മറ്റു ദൈവങ്ങളിലേക്കു തിരിയുകയും
അവരെ ആരാധിക്കുകയും ചെയ്യും. അവർ
എന്നിൽനിന്ന് വ്യതിചലിക്കുകയും എൻെറ
കരാർ ലംഘിക്കുകയും ചെയ്യും. 21അനന്തരം
അവർക്ക് വലിയ ദുരിതങ്ങളുണ്ടാകും. അവർക്ക്
അനവധി യാതനകളും ഉണ്ടാകും. അപ്പോൾ
അവരുടെ ജനത ആ ഗാനം ഓർമ്മിക്കുകയും
എത്ര തെറ്റായ മാർഗ്ഗത്തിലാണ് തങ്ങൾ ജീവിക്കു
ന്നതെന്ന് അത് അവർക്ക് കാണിച്ചു കൊടുക്കു
കയും ചെയ്യും. അവർക്കു നൽകാമെന്ന് ഞാൻ
വാഗ്ദാനം ചെയ്ത ഭൂമിയിലേക്ക് ഇതേവരെ
ഞാൻ അവരെ കൊണ്ടു പോയിട്ടില്ല. പക്ഷേ
ഞാൻ അവിടെ എന്തു ചെയ്യാനാണുദ്ദേശിക്കു
ന്നതെന്ന് എനിക്കിപ്പോൾത്തന്നെ അറിയാം.”

22അതിനാൽ ആ ദിവസം തന്നെ മോശെ
ഗാനം എഴുതി. യിസ്രായേൽജനതയെ അവൻ
ആ ഗാനം പഠിപ്പിക്കുകയും ചെയ്തു.
23അനന്തരം യഹോവ നൂന്റെ പുത്രനായ
യോശുവയോടു സംസാരിച്ചു. യഹോവ പറ
ഞ്ഞു, “ശക്തനും ധൈര്യശാലിയുമായിരിക്കുക.
യിസ്രായേൽജനതയെ, അവർക്കു നൽകുമെന്ന്
ഞാൻ വാഗ്ദാനം ചെയ്ത ഭൂമിയിലേക്ക് നീ
നയിക്കണം. ഞാൻ നിന്നോടൊത്തുണ്ടായിരി
ക്കുകയും ചെയ്യും.”

### യിസ്രായേൽജനതയെ മോശെ താക്കീതു ചെയ്യുന്നു

24മോശെ ഈ ഉപദേശങ്ങളെല്ലാം ഒരു പുസ്ത
കത്തിൽ എഴുതിവച്ചു. എഴുതിക്കഴിഞ്ഞപ്പോൾ,
25അവൻ യഹോവയുടെ കരാറിന്റെ പെട്ടകം
ചുമക്കുന്നവരായ ലേവ്യർക്ക് ഒരു കല്പന നൽകി.
മോശെ പറഞ്ഞു, 26“ഉപദേശങ്ങളുടെ പുസ്ത
കം എടുത്ത് നിന്റെ ദൈവമാകുന്ന യഹോവ
യുടെ കരാറിന്റെ പെട്ടകത്തിന്റെ അടുത്തു
വയ്ക്കുക. അപ്പോൾ അത് നിങ്ങൾക്കെതിരെയു
ള്ള സാക്ഷ്യമാകും. 27നിങ്ങൾ വളരെ കഠിനഹൃദ
യരാണെന്നെനിക്കറിയാം. നിങ്ങൾ നിങ്ങളുടെ
വഴിയിൽ ജീവിക്കാനാഗ്രഹിക്കുന്നുവെന്നും
എനിക്കറിയാം. നോക്കൂ, ഞാൻ നിങ്ങളോടൊപ്പ
മുണ്ടായിരുന്നപ്പോൾ നിങ്ങൾ യഹോവയെ
അനുസരിക്കാൻ വിസമ്മതിച്ചു. അതിനാൽ
എന്റെ മരണശേഷം അവനെ അനുസരിക്കാൻ
നിങ്ങൾ വിസമ്മതിക്കുമെന്ന് എനിക്കറിയാം.
28എല്ലാ ഉദ്യോഗസ്ഥന്മാരെയും ഗോത്രനേതാക്ക
ന്മാരെയും ഒരുമിച്ചു വരുത്തുക. ഈ കാര്യങ്ങൾ
ഞാൻ അവരോടു പറയാം. അവർക്ക് സാക്ഷി
കളായി ഞാൻ സ്വർഗ്ഗത്തെയും ഭൂമിയേയും
വിളിക്കാം. 29എന്റെ മരണശേഷം നിങ്ങൾ തിന്മ
യിലേക്കു തിരിയുമെന്ന് എനിക്കറിയാം. പിന്തു
ടരാൻ ഞാൻ കല്പിച്ച മാർഗ്ഗത്തിൽനിന്നും
നിങ്ങൾ വ്യതിചലിക്കും. ഭാവിയിൽ നിങ്ങൾക്കു
ദുരിതങ്ങൾ സംഭവിക്കും. കാരണം, തിന്മയെന്നു
യഹോവ വിധിച്ചതായ കാര്യങ്ങൾ ചെയ്യാൻ
നിങ്ങളാഗ്രഹിക്കും. നിങ്ങൾ ചെയ്യുന്ന തിന്മകൾ
യഹോവയെ കോപാകുലനാക്കും.”

### മോശെയുടെ ഗാനം

30യിസ്രായേൽജനത മുഴുവനും ഒത്തുകൂടി
യിരുന്നു. അവർക്കു വേണ്ടി മോശെ ഈ ഗാനം
പാടുകയും ചെയ്തു. ഗാനം മുഴുവനും മോശെ
പാടി:

32 “ആകാശങ്ങളേ, ശ്രദ്ധിക്കൂ. ഞാൻ സം
സാരിക്കട്ടെ. ഭൂമീ, എന്റെ വായ്മൊഴി
കൾ കേൾക്കൂ. 2എന്റെ ഉപദേശങ്ങൾ മഴ
പോലെ, നിലത്തേക്കു വീഴുന്ന മഞ്ഞുപോലെ,
ഇളംപുല്ലിൽ പതിക്കുന്ന ചാറ്റൽമഴപോലെ,
പച്ചച്ചെടികളിൽ മഴപോലെ പതിക്കട്ടെ.
3യഹോവയുടെ നാമം ഞാൻ ഘോഷിക്കു
മ്പോൾ ദൈവത്തെ സ്തുതിക്കുവിൻ! 4“അവൻ
പാറ (യഹോവ). അവന്റെ ജോലി കുറ്റമറ്റത്!
കാരണം അവന്റെ വഴികൾ നീതിപൂർവ്വകം!
ദൈവം സത്യവാനും വിശ്വസ്തനുമാകുന്നു.
അവൻ നന്മയും നേരും ഉള്ളവൻ. 5നിങ്ങൾ
യഥാർത്ഥത്തിൽ അവന്റെ മക്കളല്ല. നിങ്ങളുടെ
പാപങ്ങൾ നിങ്ങളെ ദുഷ്ടരാക്കും. നിങ്ങൾ
വക്രബുദ്ധികളായ നുണയന്മാർ. 6യഹോവ
നിങ്ങൾക്കായി ചെയ്ത എല്ലാക്കാര്യങ്ങൾക്കും
നിങ്ങൾ പ്രതിഫലം നൽകുന്നത് ഇങ്ങനെയോ?
അല്ല! നിങ്ങൾ വിവേകശൂന്യരും മടയരും.
യഹോവ നിങ്ങളുടെ പിതാവ്. അവൻ നിങ്ങ
ളുടെ സ്രഷ്ടാവ് അവൻ നിങ്ങളെ സൃഷ്ടിച്ചു
പരിപാലിക്കുന്നു. 7“പണ്ട് എന്താണുണ്ടായ
തെന്ന് ഓർമ്മിക്കുക. അനേകമനേകം വർഷങ്ങ
ൾക്കു മുമ്പ് എന്താണുണ്ടായതെന്ന് ചിന്തിക്കുക.
നിങ്ങളുടെ പിതാവിനോടു ചോദിക്കുക;
അവൻ നിങ്ങളോടു പറയും. നിങ്ങളുടെ നേതാ
ക്കളോടു ചോദിക്കുക; അവർ നിങ്ങളോടു പറ
യും. 8അത്യുന്നതനായ ദൈവം ഭൂമിയിലെ ജന
ങ്ങളെ വേർപെടുത്തി. ഓരോ ജനതയ്ക്കും
ദൈവം സ്വന്തമായി പ്രത്യേകം സ്ഥലം നൽകി.
അവർക്കായി അവൻ അതിരുകളിട്ടു. യിസ്രാ
യേൽ ജനതയുടെയത്ര ആളുകളെ അവൻ
സൃഷ്ടിച്ചു.
9യഹോവയുടെ വീതം അവന്റെ ജനത
യാക്കോബ് യഹോവയുടേത്. 10“യഹോവ
യാക്കോബിനെ ഒരു മരുഭൂമിയിൽ വച്ചു കണ്ടു.
ശൂന്യവും കാറ്റു നിറഞ്ഞതുമായ സ്ഥലം.
യഹോവ യാക്കോബിനെ സംരക്ഷിക്കാൻ അവ
നെ വളഞ്ഞു. അവൻ തന്റെ കണ്ണിലെ കൃഷ്ണ
മണിപോലെ അവനെ സംരക്ഷിച്ചു.
11യിസ്രായേലിന് യഹോവ ഒരു കഴുകനെ
പ്പോലെ. തന്റെ കുഞ്ഞുങ്ങളെ പറക്കാൻ പഠി
പ്പിക്കാൻ കൂട്ടിൽനിന്നും തള്ളിയിടുന്ന തള്ളക്ക
ഴുകൻ അവയെ സംരക്ഷിക്കാൻ അവയോ
ടൊപ്പം പറക്കുന്നു. അവ വീഴുമ്പോൾ അവൾ
തന്റെ ചിറകുകൾ വിരിച്ച് താങ്ങി അവയെ
സുരക്ഷിതമായ സ്ഥലത്തേക്ക് വഹിച്ചുകൊണ്ടു
പോകുന്നു. യഹോവയും അതുപോലെ തന്നെ.
12“വിദേശദൈവങ്ങളുടെ സഹായമില്ലാതെ
യഹോവ ഒറ്റയ്ക്ക് യാക്കോബിനെ നയിച്ചു.
13മലമ്പ്രദേശത്തിന്റെ നിയന്ത്രണം ഏറ്റെടു
ക്കാൻ യഹോവ യാക്കോബിനെ നയിച്ചു.
യാക്കോബ് വയലുകളിലെ വിളവെടുത്തു.
യഹോവ യാക്കോബിന് പാറയിൽനിന്നും
തേൻ നൽകി. കടുംപാറയിൽനിന്നവൻ ഒലി
വെണ്ണ ഒഴുക്കി. 14യഹോവ യിസ്രായേലിന്
കാലിക്കൂട്ടത്തിൽനിന്നു വെണ്ണയും ആട്ടിൻപറ്റ
ത്തിൽനിന്ന് പാലും നൽകി. യഹോവ യിസ്രാ
യേലിന് ബാശാനിൽനിന്ന് കൊഴുത്ത കുഞ്ഞാ
ടുകളെയും കോലാടുകളെയും നല്ലയിനം
ആണാടുകളെയും നൽകി. മികച്ച ഗോതമ്പും
അവൻ നൽകി. യിസ്രായേലുകാരായ നിങ്ങൾ
ചുവന്ന മുന്തിരിരസത്തിൽനിന്നു വീഞ്ഞു
കുടിച്ചു.
15“പക്ഷേ യെശൂരൂൻ കൊഴുക്കുകയും കൊ
ഴുത്ത കാളയെപ്പോലെ കാൽ കുടയുകയും
ചെയ്തു. വളരെ തീറ്റ തിന്ന് അവൻ തടിച്ചു
കൊഴുത്തു! അവൻ, തന്നെ സൃഷ്ടിച്ച ദൈവ
ത്തെ ഉപേക്ഷിക്കുകയും ചെയ്തു! തന്നെ
രക്ഷിച്ച പാറയിൽനിന്ന് അവൻ ഓടിയകന്നു.
16യഹോവയുടെ ജനത മറ്റു ദൈവങ്ങളെ
ആരാധിച്ച് യഹോവയെ അസൂയാലുവാക്കി.
വിഗ്രഹങ്ങളെ യഹോവ വെറുക്കുന്നു. പക്ഷേ
അവന്റെ ജനത വിഗ്രഹങ്ങളുണ്ടാക്കി ദൈവ
ത്തെ ദേഷ്യം പിടിപ്പിച്ചു. 17യഥാർത്ഥ ദൈവ
ങ്ങളല്ലാത്ത ദുർഭൂതങ്ങൾക്ക് അവർ ബലിയർ
പ്പിച്ചു. തങ്ങൾക്കറിയാത്ത ദൈവങ്ങൾക്ക്
അവർ ബലിയർപ്പിച്ചു. നിങ്ങളോ നിങ്ങളുടെ
പൂർവ്വികന്മാരോ ഒരിക്കലും ആരാധിച്ചിട്ടി
ല്ലാത്ത പുതിയ ദൈവങ്ങളായിരുന്നു അവർ.
18നിങ്ങളെ സൃഷ്ടിച്ച പാറയെ (ദൈവം)
നിങ്ങളുപേക്ഷിച്ചു; നിങ്ങൾക്കു ജീവൻ തന്ന

ദൈവത്തെ നിങ്ങൾ മറന്നു. 19“ഇതു കണ്ട
യഹോവ തന്റെ ജനതയെ ഉപേക്ഷിച്ചു. കാര
ണം, അവന്റെ കുട്ടികൾ അവനെ ദേഷ്യപ്പെ
ടുത്തി. 20അനന്തരം യഹോവ പറഞ്ഞു, ‘ഞാൻ
അവരിൽനിന്നും തിരിയും; അവരുടെ അന്ത്യമെ
ങ്ങനെയെന്ന് നമുക്കു കാണാം. അവർ നിഷേധി
കളാകുന്നു. പാഠങ്ങൾ പഠിക്കാത്ത കുട്ടികളെ
പ്പോലെയാണവർ!
21യഥാർത്ഥ ദൈവങ്ങളല്ലാത്ത വിഗ്രഹങ്ങ
ളെക്കൊണ്ട് അവർ എന്നെ അസൂയാലുവാക്കി.
വിലകെട്ട പ്രതിമകളെക്കൊണ്ട് അവർ എന്നെ
ദേഷ്യം പിടിപ്പിച്ചു. അതിനാൽ അവരെ ഞാൻ
യഥാർത്ഥ രാഷ്ട്രങ്ങളല്ലാത്ത ജനങ്ങളെക്കൊണ്ട്
അസൂയാലുക്കളാക്കും. വിഡ്ഢിയായ രാജ്യ
ത്തെ ജനങ്ങളെക്കൊണ്ട് ഞാൻ അവർക്കു
കോപമുണ്ടാക്കിക്കും. 22എന്റെ കോപം ജ്വലി
ക്കുന്ന തീ പോലെ പാതാളം വരെ വ്യാപിക്കും.
ഭൂമിയും അതുണ്ടാക്കുന്ന സാധനങ്ങളും ആ
അഗ്നി എരിക്കുന്നു. പർവ്വതങ്ങളുടെ അടിത്ത
റകൾ അതു നശിപ്പിക്കുന്നു!
23“യിസ്രായേലുകാർക്ക് ഞാൻ യാതനകൾ
കൊണ്ടുവരും. അവരുടെ നേർക്കു ഞാനെന്റെ
അമ്പെയ്യും. 24അവർ പട്ടിണികൊണ്ടു മെലി
ഞ്ഞ് ദുർബ്ബലരാകും. മാരകരോഗങ്ങൾ അവരെ
നശിപ്പിക്കും. അവർക്കെതിരെ ഞാൻ കാട്ടുമൃഗ
ങ്ങളെ അയയ്ക്കും. വിഷപ്പാമ്പുകളും പല്ലികളും
അവരെ കടിക്കും. 25തെരുവുകളിൽ പട്ടാളക്കാർ
അവരെ കൊല്ലും. അവരുടെ വസതികളിൽ
ഭയങ്കരതകൾ സംഭവിക്കും. യുവാക്കളെയും
യുവതികളെയും കുഞ്ഞുങ്ങളെയും വൃദ്ധരെയും
പട്ടാളക്കാർ കൊല്ലും. 26ജനം അവരെ പൂർണ്ണ
മായും മറക്കേണ്ടതിനു യിസ്രായേലുകാരെ
നശിപ്പിക്കാൻ ഞാനാഗ്രഹിച്ചു. 27പക്ഷേ അവ
രുടെ ശത്രുക്കളെന്തു പറയുമെന്ന് എനിക്ക
റിയാം. ശത്രുക്കൾ മനസ്സിലാക്കില്ല. അവർ ഇങ്ങ
നെ വീമ്പു പറഞ്ഞേക്കാം, “യഹോവയല്ല
യിസ്രായേലിനെ നശിപ്പിച്ചത്. ഞങ്ങൾ ഞങ്ങ
ളുടെ ശക്തി കൊണ്ടാണ് വിജയിച്ചത്!’”
28“യിസ്രായേൽജനത വിഡ്ഢികൾ. അവ
ർക്കു മനസ്സിലാകില്ല. 29അവർ ജ്ഞാനികളായി
രുന്നെങ്കിൽ തങ്ങൾക്കെന്തു സംഭവിക്കുമെന്ന്
അവർ മനസ്സിലാക്കുമായിരുന്നു!
30ഒരാൾക്ക് ആയിരം പേരെ ഓടിക്കാനാ
കുമോ? രണ്ടുപേർക്ക് പതിനായിരം പേരെ ഓടി
ക്കാനാകുമോ? യഹോവ അവരെ അവരുടെ
ശത്രുക്കൾക്ക് നൽകുമ്പോഴേ അങ്ങനെ സംഭ
വിക്കൂ! അവരുടെ ‘പാറ’ അവരെ അടിമകളെ
പ്പോലെ വിൽക്കുമ്പോഴേ അങ്ങനെ സംഭവിക്കൂ!
31നമ്മുടെ ‘പാറ’യെപ്പോലെ ശക്തനല്ല ശത്രു
ക്കളുടെ ‘പാറ.’ നമ്മുടെ ശത്രുക്കൾക്കു തന്നെ
അതറിയാം! 32ആ ശത്രുക്കളുടെ മുന്തിരിത്തോ
പ്പുകളും വയലുകളും നശിപ്പിക്കപ്പെടും, സൊ
ദോമും ഗൊമോരയും പോലെ. അവരുടെ
മുന്തിരി കയ്ക്കുന്ന വിഷം പോലെ. 33അവരുടെ
വീഞ്ഞ് പാമ്പിൻവിഷം പോലെ. 34“യഹോവ
പറയുന്നു, ‘ആ ശിക്ഷകൾ ഞാൻ സംഭരിക്കുന്നു.
അവ ഞാനെന്റെ കലവറയിൽ പൂട്ടിവച്ചിരി
ക്കുന്നു! 35അവർ വഴുതിവീണ് തിന്മകൾ
ചെയ്യുന്നതുവരെ ഞാൻ ആ ശിക്ഷകൾ ശേഖരി
ച്ചുവച്ചിരിക്കുന്നു. തെറ്റായ കാര്യങ്ങൾ ചെയ്ത
തിനാൽ ഞാനവരെ ശിക്ഷിക്കും. അവരുടെ
യാതനയുടെ സമയം അടുത്തു. അവരുടെ
ശിക്ഷ വേഗം വരും.” 36“യഹോവ തന്റെ ജനത
യുടെ ന്യായവിധി നടത്തും. അവർ അവന്റെ
ഭൃത്യന്മാർ. അവൻ അവരോട് കരുണ കാട്ടും.
അവരുടെ ശക്തി പോയതായി അവൻ കാണും.
അവർ നിസ്സഹായരും അടിമകളും സ്വതന്ത്രരു
മാണ്.
37യഹോവ പറയും, ‘വ്യാജദൈവങ്ങളെവി
ടെ? നിങ്ങൾ സുരക്ഷയ്ക്ക് ഓടിച്ചെന്ന “പാറ”
എവിടെ? 38ആ വ്യാജദൈവങ്ങൾ നിങ്ങളുടെ
ബലിയുടെ മാംസം തിന്നു. നിങ്ങളുടെ വഴിപാ
ടിന്റെ വീഞ്ഞും അവർ കുടിച്ചു. അതിനാൽ
ആ ദൈവങ്ങൾ എണീറ്റ് നിങ്ങളെ രക്ഷിക്കട്ടെ!
അവർ നിങ്ങളെ സംരക്ഷിക്കട്ടെ! 39“‘ഇപ്പോൾ,
ഞാൻ, ഞാൻ മാത്രമാണ് ദൈവം എന്നറിയുക!
മറ്റൊരു ദൈവമില്ല! ജനങ്ങളെ കൊല്ലുന്നതും
ജീവിപ്പിക്കുന്നതും ഞാൻ തന്നെ. എനിക്കു ജന
ങ്ങളെ മുറവേല്പിക്കാനും ഭേദപ്പെടുത്താനും
കഴിയും. ഒരുത്തനും എന്റെ ശക്തിയിൽനിന്ന്
മറ്റൊരാളെ രക്ഷിക്കാനാവില്ല!
40ഞാൻ എന്റെ കൈകൾ സ്വർഗ്ഗത്തിലേക്കു
യർത്തി സത്യം ചെയ്യുന്നു. ഇങ്ങനെയെല്ലാം
സംഭവിക്കുമെന്നു ഞാൻ ആണയിടുന്നു:
41എന്റെ തിളങ്ങുന്ന വാൾ ഞാൻ മൂർച്ചപ്പെ
ടുത്തും. അതെന്റെ ശത്രുക്കൾക്കെതിരെ ഞാൻ
പ്രയോഗിക്കും. അവർക്ക് ഞാൻ അർഹിക്കുന്ന
ശിക്ഷ നൽകും. 42എന്റെ ശത്രുക്കൾ വധിക്കപ്പെ
ടുകയും തടവുകാരായി പിടിക്കപ്പെടുകയും
ചെയ്യും. എന്റെ അസ്ത്രങ്ങൾ അവരുടെ രക്തം
കൊണ്ട് പൊതിയും. അവരുടെ ഭടന്മാരുടെ
തലകൾ എന്റെ വാൾ വെട്ടിക്കളയും.’
43“ദൈവത്തിന്റെ ജനതയ്ക്കുവേണ്ടി മുഴു
വൻ ലോകവും സന്തോഷിക്കണം! കാരണം,
അവൻ അവരെ സഹായിക്കുന്നു. തന്റെ ഭൃത്യ
ന്മാരെ കൊല്ലുന്നവരെ അവൻ ശിക്ഷിക്കും.
തന്റെ ശത്രുക്കൾക്ക് അർഹിക്കുന്ന ശിക്ഷ
അവൻ നൽകുന്നു. തന്റെ ദേശത്തെയും ജനത
യെയും അവൻ ശുദ്ധീകരിക്കുന്നു.”

## മോശെ തന്റെ ഗാനം ജനങ്ങളെ പഠിപ്പിക്കുന്നു

44മോശെ വന്ന് തന്റെ ഗാനത്തിലെ വാക്കു
കൾ യിസ്രായേൽജനത മുഴുവൻ കേൾക്കാൻ
വേണ്ടി പറഞ്ഞു. നൂന്റെ പുത്രനായ യോശുവ
മോശെയോടൊപ്പമുണ്ടായിരുന്നു. 45ഈ വചന
ങ്ങൾ മോശെ പറഞ്ഞു കഴിഞ്ഞപ്പോൾ
46അവൻ അവരോടു പറഞ്ഞു, “ഞാൻ നിങ്ങ
ളോടിന്നു പറയുന്ന കല്പനകൾ നിങ്ങൾ ശ്രദ്ധി
ക്കുന്നുവെന്ന് ഉറപ്പുവരുത്തുക. ഈ നിയമത്തി
ലെ കല്പനകൾ പൂർണ്ണമായും അനുസരിക്കണ
മെന്ന് നിങ്ങളുടെ കുട്ടികളോടും പറയണം.
47ഈ ഉപദേശങ്ങൾ പ്രധാനമല്ലെന്നു കരുതരുത്!
അവ നിങ്ങളുടെ ജീവനാകുന്നു! ഈ ഉപദേശ
ങ്ങളിലൂടെ നിങ്ങൾ, ഉടൻ കയ്യടക്കാൻ പോ
കുന്ന യോർദ്ദാൻനദിയുടെ മറുകരയിലുള്ള ഭൂമി
യിൽ വളരെക്കാലം വസിക്കും.”

## മോശെ നെബോപർവ്വതത്തിൽ

48അതേ ദിവസം യഹോവ മോശെയോടു
സംസാരിച്ചു. യഹോവ പറഞ്ഞു, 49“അബാരീം
മലകളിലേക്കു പോകുക. യെരീഹോനഗരത്തി
നെതിർവശം മോവാബിലെ നെബോപർവ്വത
ത്തിനു മുകളിലേക്കു കയറുക. യിസ്രായേൽജ
നതക്കു താമസിക്കാൻ ഞാൻ നൽകുന്ന കനാൻ
ദേശം അവിടെനിന്നും വീക്ഷിക്കുക. 50ആ
പർവ്വതത്തിൽവച്ച് നീ മരിക്കും. ഹോർപർവ്വത
ത്തിൽ നിന്റെ സഹോദരൻ മരിച്ചതുപോലെ

നീ നിന്റെ ജനങ്ങളോടൊപ്പം ആയിരിക്കാൻ
പോകും. 51കാരണം, നിങ്ങൾ ഇരുവരും എനി
ക്കെതിരെ പാപം ചെയ്തു. നിങ്ങൾ കാദേശിന
ടുത്തു മെരീബാജലത്തിങ്കലായിരുന്നു. സീൻമരു
ഭൂമിയിലായിരുന്നു അത്. അവിടെ യിസ്രായേൽ
ജനതയുടെ മുമ്പിൽ വച്ച് നീ എന്നെ മഹത്വ
പ്പെടുത്തുകയോ ഞാൻ വിശുദ്ധനെന്നു കാണി
ക്കുകയോ ചെയ്തില്ല. 52അതിനാൽ, യിസ്രാ
യേൽജനതയ്ക്കു ഞാൻ കൊടുക്കുന്ന ദേശം
നിനക്കിപ്പോൾ കാണാം. പക്ഷേ നിനക്ക് ആ
ദേശത്തേക്കു പോകുവാനാവില്ല.”

### ജനങ്ങളെ മോശെ അനുഗ്രഹിക്കുന്നു

33 ദൈവപുരുഷനായ മോശെ മരിക്കും
മുമ്പ് യിസ്രായേൽജനതയ്ക്കു നൽകിയ
അനുഗ്രഹങ്ങൾ ഇവയൊക്കെയാണ്. 2മോശെ
പറഞ്ഞു, “യഹോവ സീനായിമലയിൽനിന്ന്
വന്നു. സേയീരിനു മുകളിൽ ഉദിച്ച തിളങ്ങുന്ന
പ്രകാശം പോലെയായിരുന്നു യഹോവ. പാറാ
ൻപർവ്വതത്തിൽനിന്നും പ്രകാശിക്കുന്ന വെളി
ച്ചം പോലെയായിരുന്നു അവൻ. പതിനായിരം
വിശുദ്ധരോടൊപ്പം യഹോവ വന്നു. ദൈവ
ത്തിന്റെ ശക്തരായ ഭടന്മാർ അവന്റെ വശങ്ങ
ളിലുണ്ടായിരുന്നു.* 3അതെ, യഹോവ തന്റെ
ജനതയെ സ്നേഹിക്കുന്നു. അവന്റെ എല്ലാ
വിശുദ്ധരും അവന്റെ കൈകളിലാണ്. അവർ
അവന്റെ പാദത്തിങ്കലിരുന്ന് അവന്റെ വചന
ങ്ങൾ പഠിക്കുന്നു! 4മോശെ നമുക്കു നിയമം
തന്നു. ആ വചനങ്ങൾ യാക്കോബിന്റെ ജനത
യ്ക്കുള്ളതാണ്. 5അപ്പോൾ യിസ്രായേൽജന
തയും അവരുടെ നേതാക്കന്മാരും ഒത്തുകൂടു
കയും യഹോവയെ ശൂരൂനിന്റെ രാജാവാകു
കയും ചെയ്തു!

### രൂബേനുള്ള അനുഗ്രഹങ്ങൾ

6“രൂബേൻ ജീവിക്കട്ടെ, മരിക്കാതിരിക്കട്ടെ!
പക്ഷേ അവന്റെ കുടുംബത്തിൽ കുറച്ചാളുകൾ
മാത്രം ഉണ്ടായിരിക്കട്ടെ!”

### യെഹൂദയ്ക്കുള്ള അനുഗ്രഹം

7യെഹൂദയെപ്പറ്റി മോശെ ഇക്കാര്യങ്ങൾ പറ
ഞ്ഞു: “യഹോവേ, സഹായത്തിന് യെഹൂദ
യുടെ നേതാവ് വിളിക്കുമ്പോൾ ചെവിക്കൊള്ള
ണമേ. അവനെ അവന്റെ ജനതയിലേക്കു
കൊണ്ടുവരേണമേ. തന്റെ ശത്രുക്കളെ തോല്പി
ക്കാൻ അവനെ ശക്തനാക്കേണമേ!”

### ലേവിക്കുള്ള അനുഗ്രഹം

8ലേവിയെപ്പറ്റി മോശെ ഇക്കാര്യങ്ങൾ പറ
ഞ്ഞു: “ലേവി, അങ്ങയുടെ യഥാർത്ഥ അനു
യായി. ഊറീമും തുമ്മീമും അവൻ സൂക്ഷി
ക്കുന്നു. മസ്സയിൽ നീ ലേവ്യരെ പരീക്ഷിച്ചു.
മെരീബയുടെ ജലത്തിനടുത്തുവച്ച് അവർ
നിന്റെ ജനതയാണെന്ന് നീ തെളിയിച്ചു.
9യഹോവേ, സ്വന്തം കുടുംബങ്ങളെക്കാൾ,
അവർ നിന്നെ ഗൗനിച്ചു. അവർ തങ്ങളുടെ
മാതാപിതാക്കളെ ഗൗനിച്ചില്ല. അവർ തങ്ങ
ളുടെ സഹോദരന്മാരെ തിരിച്ചറിഞ്ഞില്ല. അവർ
തങ്ങളുടെ കുട്ടികളെ ശ്രദ്ധിച്ചില്ല. പക്ഷേ അവർ
നിന്റെ കല്പനകൾ അനുസരിച്ചു. നിന്റെ
കരാർ അവർ പാലിച്ചു.
10നിന്റെ ചട്ടങ്ങൾ അവർ യാക്കോബിനെ
പഠിപ്പിക്കും. നിന്റെ നിയമങ്ങൾ അവർ
യിസ്രായേലിനെ പഠിപ്പിക്കും. നിനക്കു മുമ്പിൽ
അവർ ധൂപങ്ങൾ കത്തിക്കും. നിന്റെ യാഗപീഠ
ത്തിൽ അവർ ഹോമയാഗങ്ങൾ അർപ്പിക്കും.
11യഹോവേ, ലേവിയുടെ വസ്തുക്കളെ അനു
ഗ്രഹിക്കേണമേ. അവന്റെ ചെയ്തികൾ സ്വീക
രിക്കേണമേ. അവനെ ആക്രമിക്കുന്നവരെ നശി
പ്പിക്കേണമേ! അവനെ വീണ്ടും ആക്രമിക്കാതി
രിക്കാൻ അവന്റെ ശത്രുക്കളെ നശിപ്പിക്കേ
ണമേ.”

### ബെന്യാമീനുള്ള അനുഗ്രഹങ്ങൾ

12ബെന്യാമീനെപ്പറ്റി മോശെ ഇങ്ങനെ പറ
ഞ്ഞു: “യഹോവ ബെന്യാമീനെ സ്നേഹി
ക്കുന്നു. ബെന്യാമീൻ യഹോവയോടൊപ്പം
സുരക്ഷിതനായി വസിക്കും. യഹോവ എപ്പോ
ഴും അവനെ സംരക്ഷിക്കുന്നു. യഹോവ അവ
ന്റെ ദേശത്ത് ജീവിക്കുകയും ചെയ്യും”*

### യോസേഫിനുള്ള അനുഗ്രഹങ്ങൾ

13യോസേഫിനെപ്പറ്റി മോശെ ഇങ്ങനെ പറ
ഞ്ഞു: “യഹോവ യോസേഫിന്റെ നാടിനെ
അനുഗ്രഹിക്കട്ടെ. യഹോവേ, അവർക്കു മുക
ളിൽ ആകാശത്തുനിന്നും മഴയെ അയയ്ക്കുക
യും താഴെ ഭൂമിയിൽനിന്നും വെള്ളത്തെ അയ
യ്ക്കുകയും ചെയ്യേണമേ. 14സൂര്യൻ അവർക്കു
നല്ല വിളവുകൾ നൽകട്ടെ. ഓരോ മാസവും
അവർക്കു നല്ല വിളവുകൾ ലഭിക്കട്ടെ. 15മലക
ൾക്കും പുരാതന പർവ്വതങ്ങൾക്കും നല്ല വിളവു
കളുണ്ടാകട്ടെ.
16ഭൂമി അതിന്റെ മികച്ചത് യോസേഫിനു
നൽകട്ടെ. യോസേഫ് തന്റെ സഹോദരന്മാ
രിൽനിന്നും വേർപെട്ടു. അതിനാൽ എരിയുന്ന
മുൾപ്പടർപ്പിൽ പ്രത്യക്ഷനായ യഹോവ തന്റെ
നല്ല ഭാഗം യോസേഫിനു നൽകട്ടെ. 17യോസേ
ഫ് കരുത്തനായ കാളയെപ്പോലെയും. അവ
ന്റെ രണ്ടു പുത്രന്മാർ കാളക്കൊമ്പുകൾ പോ
ലെയും ആയിരിക്കും. അവർ അന്യജനങ്ങളെ
ആക്രമിക്കുകയും അവരെ ഭൂമിയുടെ അറ്റത്തേ
ക്കു തള്ളിക്കൊണ്ടുപോകുകയും ചെയ്യും! അതെ,
മനശ്ശെയ്ക്ക് ആയിരക്കണക്കിനാളുകളുണ്ട്,
എഫ്രയീമിന് പതിനായിരക്കണക്കിനും.”

### സെബൂലൂന്റെയും യിസ്സാഖാരിന്റെയും അനുഗ്രഹങ്ങൾ

18സെബൂലൂനെപ്പറ്റി മോശെ ഇങ്ങനെ പറ
ഞ്ഞു: “സെബൂലൂനേ, ആഹ്ലാദിക്കുക, പുറത്തു
പോകുമ്പോൾ ആഹ്ലാദിക്കുക. യിസ്സാഖാരേ,
നിന്റെ കൂടാരങ്ങളിൽ സന്തോഷിക്കുക.
19അവർ ജനങ്ങളെ പർവ്വതങ്ങളിലേക്കു വിളി
ക്കും. അവർ നല്ല ബലികൾ അർപ്പിക്കും. അവർ
കടലിൽനിന്ന് സമ്പത്തും തീരത്തുനിന്ന് നിധി
യും എടുക്കും.”

### ഗാദിനുള്ള അനുഗ്രഹങ്ങൾ

20ഗാദിനെപ്പറ്റി മോശെ ഇങ്ങനെ പറഞ്ഞു
“ഗാദിനു കൂടുതൽ ഭൂമി നൽകിയ ദൈവത്തെ
വാഴ്ത്തുക! ഗാദ് ഒരു സിംഹത്തെപ്പോലെ.

---

**പതിനായിരം ... വശങ്ങളിലുണ്ടായിരുന്നു** അഥവാ അവന്റെ സൈന്യം അവന്റെ വശങ്ങളിലായിരിക്കുന്നിടത്തു നിന്ന് യഹോവ തന്റെ പതിനായിരം വിശുദ്ധദൂതന്മാർക്കിടയിൽ നിന്നും വരുന്നു.

**യഹോവ ... ചെയ്യും** “അവൻ അവന്റെ ചുമലുകൾക്കിടയിൽ വസിക്കും.” എന്നു വാച്യാർത്ഥം. ബെന്യാമീന്റെയും യെഹൂദയുടെയും ദേശത്തിന്റെ അതിർത്തിക്കിടയിലാണ് യെരൂശലേമിൽ യഹോവയുടെ ആലയം എന്നായിരിക്കാം ഇതിനർത്ഥം.

അവൻ പതുങ്ങിക്കിടക്കുന്നു. അനന്തരം അവൻ
മൃഗത്തെ ആക്രമിക്കുകയും പിച്ചിച്ചീന്തുകയും
ചെയ്യുന്നു. 21അതിൻെറ നല്ല ഭാഗം അവൻ
തനിക്കായി എടുക്കുന്നു. രാജാവിൻെറ ഭാഗം
അവൻ എടുക്കുന്നു. ജനനേതാക്കൾ
അവൻെറയടുത്തു വരുന്നു. നല്ലതെന്നു
യഹോവ പറയുന്നത് അവൻ ചെയ്യുന്നു.
യിസ്രായേൽജനതയ്ക്കുവേണ്ടി നല്ലതു മാത്രം
അവൻ ചെയ്യുന്നു”

### ദാനുള്ള അനുഗ്രഹങ്ങൾ

22ദാനെപ്പറ്റി മോശെ പറഞ്ഞു: “ദാൻ, ബാശാ
നിൽനിന്നും ചാടുന്ന സിംഹക്കുട്ടി.”

### നഫ്താലിക്കുള്ള അനുഗ്രഹങ്ങൾ

23നഫ്താലിയെപ്പറ്റി മോശെ പറഞ്ഞു:
“നഫ്താലീ, നിനക്കനേകം നന്മകളുണ്ടാകും.
യഹോവ സത്യത്തിൽ നിന്നെ അനുഗ്രഹിക്കും.
ഗലീലത്തടാകത്തിനടുത്തു നിനക്കിടം കിട്ടും.”

### ആശേരിനുള്ള അനുഗ്രഹങ്ങൾ

24ആശേരിനെപ്പറ്റി മോശെ പറഞ്ഞു: “പുത്ര
ന്മാരിൽ ഏറ്റവും അനുഗൃഹീതൻ ആശേരാ
കുന്നു. സഹോദരന്മാരിൽ ഏറ്റവും പ്രിയങ്കരനാ
കട്ടെ അവൻ. അവൻ തൻെറ കാലുകൾ എണ്ണ
യിൽ കഴുകട്ടെ. 25നിൻെറ കവാടങ്ങൾക്ക് ഇരു
മ്പും ഓടും കൊണ്ടുള്ള പൂട്ടുകളുണ്ടാകട്ടെ.
നിൻെറ ജീവിതകാലം ശക്തമായിരിക്കും.”

### മോശെ ദൈവത്തെ വാഴ്ത്തുന്നു

26“യെശൂരൂൻെറ ദൈവത്തെപ്പോലെ ആരുമി
ല്ല! നിന്നെ സഹായിക്കാൻ ദൈവം ആകാശത്തി
ലൂടെ തൻെറ മഹത്വത്തിൽ മേഘങ്ങളിൽ
സഞ്ചരിക്കുന്നു. 27ദൈവം നിത്യനാകുന്നു.
അവൻ നിൻെറ സുരക്ഷിതസ്ഥലം. ദൈവത്തി
ൻെറ ശക്തി നിത്യമാകുന്നു! അവൻ നിന്നെ
സംരക്ഷിക്കുന്നു. ദൈവം നിൻെറ ശത്രുക്കളെ
നിങ്ങളുടെ നാട്ടിൽനിന്നും തുരത്തും. അവൻ
പറയും, ‘ശത്രുവിനെ നശിപ്പിക്കുക!’ 28അങ്ങനെ
യിസ്രായേൽ സുരക്ഷിതമായിരിക്കും. യാക്കോ
ബിൻെറ കിണർ അവർക്കുള്ളത്. ധാന്യത്തി
ൻെറയും വീഞ്ഞിൻെറയും ഭൂമി അവർക്കു
കിട്ടും. ആ നാട്ടിൽ മഴ സമൃദ്ധിയായി പെയ്യും.
29യിസ്രായേലേ, നീ അനുഗൃഹീതൻ. നിന്നെ
പ്പോലെ മറ്റൊരു ജനതയില്ല. യഹോവ നിന്നെ
രക്ഷിച്ചു. നിങ്ങളെ സംരക്ഷിക്കുന്ന ശക്തമായ
പരിചയാണ് യഹോവ. യഹോവ ശക്തമാ
യൊരു വാൾ പോലെ. നിങ്ങളുടെ ശത്രുക്കൾ
നിങ്ങളെ ഭയക്കും. അവരുടെ വിശുദ്ധസ്ഥല
ങ്ങൾ നിങ്ങൾ ചവിട്ടിയരയ്ക്കും!”

### മോശെ മരിക്കുന്നു

34 മോശെ നേബോപർവ്വതത്തിലേക്കു
കയറി. മോശെ, മോവാബിലെ യോർ
ദ്ദാൻതാഴ്വരയിൽനിന്ന് പിസ്ഗാ പർവ്വതത്തി
ൻെറ മുകളിലേക്കു കയറി. യെരീഹോയിൽ
നിന്നും യോർദ്ദാൻനദിയുടെ മറുവശത്തായി
രുന്നു അത്. യഹോവ, മോശെയെ ഗിലെയാദു
മുതൽ ദാൻവരെയുള്ള പ്രദേശങ്ങൾ കാണിച്ചു.
2നഫ്താലി, എഫ്രയീം, മനശ്ശെ എന്നിവരുടെ
ദേശങ്ങൾ മുഴുവൻ യഹോവ അവനെ കാണി
ച്ചു. മദ്ധ്യധരണ്യാഴിവരെയുള്ള യെഹൂദാദേശം
യഹോവ അവനെ കാണിച്ചു. 3യഹോവ
മോശെയെ നെഗെബും സോവാരിൽ നിന്നു
പനമരങ്ങളുടെ നഗരമായ യെരീഹോവരെ
യുള്ള താഴ്വരയും കാണിച്ചു. 4യഹോവ
മോശെയോടു പറഞ്ഞു, “ഇതാണ് ഞാൻ
അബ്രാഹാമിനും യിസ്ഹാക്കിനും യാക്കോ
ബിനും വാഗ്ദാനം ചെയ്ത ഭൂമി. ഞാൻ അവ
രോടു പറഞ്ഞു, ‘ഈ ഭൂമി ഞാൻ നിൻെറ
പിൻഗാമികൾക്ക് നൽകും.’ ഞാൻ നിന്നെ
ആ സ്ഥലം കാണിച്ചുവെങ്കിലും നിനക്ക് അവി
ടെ പ്രവേശിക്കാനാവില്ല.”

5അനന്തരം യഹോവയുടെ ഭൃത്യനായ മോശെ
മോവാബു ദേശത്തു വച്ച് മരണമടഞ്ഞു.
അങ്ങനെ സംഭവിക്കുമെന്ന് മോശെയോട്
യഹോവ പറഞ്ഞിരുന്നു. 6യഹോവ മോശെയെ
മോവാബിൽ സംസ്കരിച്ചു. ബേത്ത്പെയോരി
നെതിരെയുള്ള താഴ്വരയിലായിരുന്നു അത്.
പക്ഷേ മോശെയുടെ ശവകുടീരം എവിടെയാ
ണെന്ന് ഇന്നും ആർക്കും അറിയില്ല. 7മരിക്കു
മ്പോൾ മോശെയ്ക്ക് നൂറ്റിയിരുപതു വയസ്സായി
രുന്നു. അവൻ എക്കാലവും അതിശക്തനായി
രുന്നു. അവൻെറ കണ്ണുകൾ മങ്ങിയിരുന്നില്ല.
8യിസ്രായേൽജനത മോശെയ്ക്കുവേണ്ടി മുപ്പ
തുദിവസം വിലപിച്ചു. അവർ മോവാബിലെ
യോർദ്ദാൻ താഴ്വരയിൽ ദു:ഖാചരണം കഴിയും
വരെ താമസിച്ചു.

### യോശുവ പുതിയ നേതാവാകുന്നു

9മോശെ യോശുവയുടെമേൽ തൻെറ
കൈകൾ വച്ച് അവനെ പുതിയ നേതാവായി
നിയമിച്ചു. അനന്തരം നൂൻെറ പുത്രനായ യോ
ശുവയിൽ ജ്ഞാനത്തിൻെറ ആത്മാവ് വന്നു
നിറഞ്ഞു. അതിനാൽ യിസ്രായേൽജനത യോ
ശുവയെ അനുസരിക്കാൻ തുടങ്ങി. യഹോവ
മോശെയോടു കല്പിച്ചതനുസരിച്ചാണ് അവർ
അങ്ങനെ ചെയ്തത്. 10യിസ്രായേലിന് മോശെ
യെപ്പോലെ മറ്റൊരു പ്രവാചകനുണ്ടായിട്ടില്ല:
യഹോവയ്ക്ക് മോശെയെ മുഖാമുഖം അറിയാം.
11ഈജിപ്തിൽ ശക്തമായ അത്ഭുതങ്ങൾ പ്രവർ
ത്തിക്കാൻ മോശെയെ ആണ് യഹോവ നിയോ
ഗിച്ചത്. ഫറവോനും അവൻെറ ഉദ്യോഗസ്ഥ
ന്മാരും മുഴുവൻ ഈജിപ്തുകാരും ആ അത്ഭു
തങ്ങൾ കണ്ടു. 12മോശെ ചെയ്തതുപോലെ
മറ്റൊരു പ്രവാചകനും ഇത്തരം ശക്തവും അത്ഭു
തകരവുമായ കാര്യങ്ങൾ ചെയ്തിട്ടില്ല. അവൻ
ചെയ്ത കാര്യങ്ങൾ യിസ്രായേൽജനത മുഴു
വൻ കണ്ടു.

# യോശുവ

### യിസ്രായേലിനെ നയിക്കാൻ ദൈവം യോശുവയെ തെരഞ്ഞെടുക്കുന്നു

1 മോശെ യഹോവയുടെ ദാസനായിരുന്നു.
നൂന്റെ പുത്രനായ യോശുവ, മോശെയുടെ
സഹായിയും. മോശെയുടെ മരണശേഷം
യഹോവ യോശുവയോടു സംസാരിച്ചു.
യഹോവ പറഞ്ഞു, 2“എന്റെ ദാസൻ മോശെ
മരിച്ചു. ഇനി നീയും ഈ ജനങ്ങളും യോർദ്ദാൻ
നദി കുറുകെ കടക്കണം. യിസ്രായേൽജനത
യായ നിങ്ങൾക്കു ഞാൻ തരുന്ന ഭൂമിയിലേക്ക്
നിങ്ങൾ പ്രവേശിക്കണം. 3നിങ്ങൾക്കു ഞാൻ
ഈ ദേശം തരുമെന്ന് മോശെയോടു ഞാൻ
വാഗ്ദാനം ചെയ്തിരുന്നു. അതിനാൽ, നിങ്ങൾ
ചെല്ലുന്നിടമെല്ലാം ഞാൻ നിങ്ങൾക്കു നൽകും.
4മരുഭൂമിയിൽനിന്നും ലെബാനോനിൽനിന്നും
മഹാനദിയായ യൂഫ്രട്ടീസുനദി വരെയുള്ള
ഹിത്യരുടെ മുഴുവൻ ഭൂമിയും നിങ്ങളുടേതാകും.
ഇവിടം മുതൽ പടിഞ്ഞാറു മധ്യധരണ്യാഴി
വരെയുള്ള സ്ഥലങ്ങൾ നിങ്ങളുടെ അതിർത്തി
ക്കുള്ളിലാകും. 5ഞാൻ മോശെയോടൊപ്പം ഉണ്ടാ
യിരുന്നതുപോലെ തന്നെ നിന്നോടൊപ്പവും
ഉണ്ടാകും. നിന്റെ ജീവിതത്തിലാകെ നിന്നെ
തടയുവാൻ ആർക്കും കഴിയില്ല. നിന്നെ ഞാൻ
ഉപേക്ഷിക്കുകയില്ല. ഒരിക്കലും ഞാൻ നിന്നെ
കൈവെടിയില്ല.
6“യോശുവാ, നീ ശക്തനും ധൈര്യശാലിയു
മായിരിക്കുക! ഈ ജനങ്ങളെ അവർക്ക് ആ
ഭൂമി ലഭിക്കുന്നതിന് നയിക്കുക. അവർക്കു ഈ
ഭൂമി നൽകുമെന്ന് അവരുടെ പിതാക്കന്മാരോടു
ഞാൻ വാഗ്ദാനം ചെയ്തിരുന്നു. 7പക്ഷേ
മറ്റൊരു കാര്യത്തിലും നീ ശക്തനും ധൈര്യശാ
ലിയുമായിരിക്കുക. എന്റെ ഭൃത്യൻ മോശെ
നിങ്ങൾക്കു നൽകിയ കല്പനകൾ കൃത്യമായി
നിങ്ങൾ പാലിക്കണം. അവന്റെ ഉപദേശങ്ങൾ
കൃത്യമായി പിന്തുടർന്നാൽ നീ നിന്റെ പ്രവൃ
ത്തികളിലെല്ലാം വിജയിക്കും. 8നിയമഗ്രന്ഥങ്ങ
ളിൽ എഴുതിയിരിക്കുന്ന കാര്യങ്ങൾ എപ്പോഴും
ഓർമ്മിക്കുക. രാത്രിയിലും പകലും ആ ഗ്രന്ഥം
പഠിക്കുക. അപ്പോൾ അതിലെഴുതിയിരിക്കുന്ന
കാര്യങ്ങൾ അനുസരിക്കുന്നുണ്ടെന്ന് നിങ്ങൾക്കു
ഉറപ്പു വരുത്താം. അങ്ങനെ ചെയ്താൽ നിങ്ങൾ
ചെയ്യുന്ന എല്ലാ പ്രവൃത്തികളും വിവേകത്തോ
ടെയും വിജയത്തോടെയും ആയിരിക്കും. 9ശക്ത
നും ധൈര്യശാലിയുമായിരിക്കാൻ ഞാൻ
നിന്നോടു കല്പിച്ചു. അതിനാൽ ഭയപ്പെടാതിരി
ക്കുക. കാരണം നിന്റെ ദൈവമാകുന്ന
യഹോവ നീ പോകുന്നിടത്തൊക്കെ നിന്നോ
ടൊപ്പമുണ്ട്.”

### യോശുവ നേതൃത്വം ഏറ്റെടുക്കുന്നു

10അതിനാൽ യോശുവ ജനനേതാക്കൾക്ക്
ഉത്തരവുകൾ നൽകി. അവൻ പറഞ്ഞു, 11“പാള
യത്തിലുടനീളം നടന്ന് ജനങ്ങളോടു തയ്യാറാ
കുവാൻ പറയുക. ജനങ്ങളോടു പറയുക, ‘കുറെ
ഭക്ഷണം ഒരുക്കുക. ഇപ്പോൾ മുതൽ മൂന്നു
ദിവസം കൊണ്ടു നിങ്ങൾ യോർദ്ദാൻനദി
കടന്നു പോകും. നിങ്ങളുടെ ദൈവമാകുന്ന
യഹോവ നിങ്ങൾക്കു തരുന്ന ഭൂമിയിലേക്കു
ചെന്ന് നിങ്ങൾ അത് സ്വന്തമാക്കുക.”
12അനന്തരം രൂബേൻ, ഗാദ് ഗോത്രങ്ങളോടും
മനശ്ശെയുടെ പകുതി ഗോത്രത്തിനോടും
യോശുവ സംസാരിച്ചു. യോശുവ പറഞ്ഞു,
13“യഹോവയുടെ ഭൃത്യനായ മോശെ നിങ്ങ
ളോടു പറഞ്ഞത് ഓർമ്മിക്കുക. നിങ്ങളുടെ ദൈ
വമാകുന്ന യഹോവ നിങ്ങൾക്കു വിശ്രമിക്കാൻ
ഇടം നൽകുമെന്ന് അവൻ പറഞ്ഞു. ആ ഭൂമി
യഹോവ നിങ്ങൾക്കു തരും! 14വാസ്തവത്തിൽ
യോർദ്ദാൻനദിക്കു കിഴക്കുള്ള ഈ സ്ഥലം
യഹോവ നിങ്ങൾക്കു തന്നു കഴിഞ്ഞു. നിങ്ങളു
ടെ ഭാര്യമാർക്കും കുട്ടികൾക്കും മൃഗങ്ങൾക്കും ഈ
ഭൂമിയിൽ തങ്ങാം. പക്ഷേ നിങ്ങളുടെ ഭടന്മാർ
നിങ്ങളുടെ സഹോദരന്മാരോടൊപ്പം യോർദ്ദാ
ൻനദി കടന്നു പോകണം. നിങ്ങൾ യുദ്ധസന്ന
ദ്ധരായി ആ സ്ഥലം കയ്യടക്കാൻ അവരെ സഹാ
യിക്കണം. 15യഹോവ നിങ്ങൾക്കു വിശ്രമി
ക്കാൻ ഒരു സ്ഥലം നൽകി. അതു തന്നെ അവൻ
നിങ്ങളുടെ സഹോദരന്മാരോടും ചെയ്യും.
പക്ഷേ അവരുടെ ദൈവമാകുന്ന യഹോവ
അവർക്കു വാഗ്ദാനം ചെയ്ത ഭൂമി അവർക്കു
കിട്ടുന്നതുവരെ നിങ്ങളവരെ സഹായിക്കണം.
അനന്തരം നിങ്ങൾക്കു സ്വന്തം സ്ഥലത്തേക്ക്,
യോർദ്ദാൻനദിയുടെ കിഴക്കു വശത്തേക്കു മട
ങ്ങിവരാം. യഹോവയുടെ ഭൃത്യൻ മോശെ നിങ്ങ
ൾക്കു നൽകിയതാണ് ഈ സ്ഥലം.”
16അപ്പോൾ അവർ യോശുവയോടു മറുപടി
പറഞ്ഞു, “ഞങ്ങളോടു നീ കല്പിക്കുന്നതെന്തും
ഞങ്ങൾ ചെയ്യാം! നീ അയയ്ക്കുന്നിടത്തൊക്കെ
ഞങ്ങൾ പോകാം! 17മോശെയോടു ഞങ്ങൾ
അനുസരണമുള്ളവരായിരുന്നതുപോലെ
നിന്നോടും ഞങ്ങൾ അനുസരണമുള്ളവരായി
രിക്കാം. യഹോവയിൽനിന്ന് ഒരു കാര്യം മാത്രമേ
ഞങ്ങൾ ആവശ്യപ്പെടുന്നുള്ളൂ. നിന്റെ ദൈവ
മാകുന്ന യഹോവ മോശെയോടൊപ്പം ഉണ്ടായി
രുന്നതുപോലെ നിന്നോടൊപ്പവും ഉണ്ടാവണം
എന്നു മാത്രം. 18അനന്തരം ആരെങ്കിലും നിന്റെ
വാക്കുകൾക്കെതിരെ തിരിയുകയും, നിന്റെ
വാക്കുകളോടു അനുസരണക്കേടു കാണിക്കു
കയും ചെയ്താൽ അയാൾ വധിക്കപ്പെടണം.
ശക്തനും ധൈര്യശാലിയുമായിരിക്കുക!”

### ചാരന്മാർ യെരീഹോയിൽ

2 നൂന്റെ പുത്രനായ യോശുവയും ജന
ങ്ങളും അക്കാസ്യയിൽ പാളയമടിച്ചു.
യോശുവ രണ്ടു ചാരന്മാരെ അയച്ചു. യോശുവ
ഇവരെ അയച്ചത് മറ്റാരും അറിഞ്ഞില്ല.
യോശുവ അവരോടു പറഞ്ഞു, “ചെന്ന് ആ
സ്ഥലം പരിശോധിക്കുക. പ്രത്യേകിച്ച് യെരീ
ഹോനഗരം.”
അതിനാൽ അവർ യെരീഹോനഗരത്തി
ലേക്കു പോയി. അവർ ഒരു വേശ്യയുടെ

വീട്ടിൽ ചെന്ന് അവിടെ തങ്ങി. രാഹാബ്
എന്നായിരുന്നു ആ സ്ത്രീയുടെ പേര്. **2**യെരീ
ഹോയിലെ രാജാവിനോടു ചിലർ പറഞ്ഞു,
“യിസ്രായേലിൽനിന്നും ചിലർ നമ്മുടെ രാജ്യ
ത്തിന്റെ ദൗർബ്ബല്യങ്ങളറിയാൻ ഇന്നലെ
രാത്രി എത്തിയിട്ടുണ്ട്.” **3**അതിനാൽ യെരീഹോ
യിലെ രാജാവ് രാഹാബിന്റെയടുത്തേക്കു ഈ
സന്ദേശം കൊടുത്തയച്ചു: “നിന്റെ വീട്ടിൽ
തങ്ങിയിരിക്കുന്നവരെ ഒളിപ്പിക്കരുത്. അവരെ
പുറത്തേക്കു കൊണ്ടുവരിക. ചാരപ്പണി നട
ത്താനാണ് അവർ നമ്മുടെ രാജ്യത്തു വന്നിരി
ക്കുന്നത്.” **4**ആ സ്ത്രീ അവരെ രണ്ടുപേരെയും
ഒളിപ്പിച്ചു. പക്ഷേ അവൾ പറഞ്ഞു, “ആ രണ്ടു
പേരും ഇവിടെ വന്നിരുന്നു. പക്ഷേ അവർ
എവിടെ നിന്നാണ് വന്നതെന്ന് ഞാനറി
ഞ്ഞില്ല. **5**സായാഹ്നത്തിൽ നഗരകവാടം അട
യ്ക്കാൻ സമയമായപ്പോൾ അവർ ഇവിടം
വിട്ടു. അവർ എങ്ങോട്ടാണു പോയതെന്ന്
എനിക്കറിയില്ല. പക്ഷേ വേഗം ചെന്നാൽ അങ്ങ
യ്ക്കു അവരെ പിടിക്കാനായേക്കും. ”**6**രാഹാബ്
അങ്ങനെ പറഞ്ഞെങ്കിലും അവൾ അവരെ
തട്ടിൻപുറത്തു കയറ്റി. അവൾ അവരെ അവി
ടെ കൂട്ടിയിരുന്ന വയ്ക്കോലിനിടയിൽ ഒളിപ്പി
ക്കുകയും ചെയ്തു.

**7**അതിനാൽ രാജാവിന്റെയാളുകൾ നഗര
ത്തിനു പുറത്തേക്കു പോവുകയും ജനങ്ങൾ
നഗരകവാടം അടയ്ക്കുകയും ചെയ്തു. യിസ്രാ
യേലിൽനിന്നു വന്ന രണ്ടുപേരെ തെരഞ്ഞാണ്
രാജാവിന്റെയാളുകൾ പോയത്. അവർ യോർ
ദ്ദാൻനദിവരെ പോവുകയും ആളുകൾ സാധാ
രണ നദി കടക്കാറുള്ള സ്ഥലങ്ങളിലൊക്കെ പര
തുകയും ചെയ്തു.

**8**അവരിരുവരും രാത്രി ഉറങ്ങാൻ തയ്യാറെടുക്കു
കയായിരുന്നു. എന്നാൽ രാഹാബ് തട്ടിൻ പുറ
ത്തുകയറി അവരോടു സംസാരിച്ചു. **9**രാഹാബു
പറഞ്ഞു, “ഈ സ്ഥലം യഹോവ നിങ്ങളുടെ
യാളുകൾക്കു നൽകിയതാണെന്ന് എനിക്ക
റിയാം. നിങ്ങൾ ഞങ്ങളെ പേടിപ്പിച്ചു. ഈ
ദേശത്തു വസിക്കുന്നവർക്കെല്ലാം നിങ്ങളെ ഭയ
മാണ്. **10**യഹോവ നിങ്ങളെ സഹായിച്ച മാർഗ്ഗ
ങ്ങളെപ്പറ്റി കേൾക്കുകയും ഞങ്ങൾ ഭയക്കുകയും
ചെയ്തു. നിങ്ങൾ ഈജിപ്തിൽനിന്നു പുറപ്പെ
ട്ടപ്പോൾ നിങ്ങൾക്കു വഴിയൊരുക്കുവാൻ
അവൻ ചെങ്കടൽ വറ്റിച്ചു. സീഹോൻ, ഓഗ്
എന്നീ രണ്ടു അമോര്യരാജാക്കന്മാരോടും
നിങ്ങൾ ചെയ്തതും ഞങ്ങൾ കേട്ടു. യോർദ്ദാൻ
നദിയുടെ കിഴക്കേകരയിൽ ജീവിക്കുന്ന ആ
രാജാക്കന്മാരെ നിങ്ങൾ നശിപ്പിച്ച രീതിയും
ഞങ്ങൾ കേട്ടു. **11**അതെല്ലാം കേട്ട് ഞങ്ങൾ
വളരെ ഭയന്നു. ഇപ്പോൾ ഞങ്ങളിലാരും നിങ്ങ
ളോടു യുദ്ധം ചെയ്യാൻ ധൈര്യമുള്ളവരല്ല.
കാരണം, മുകളിൽ സ്വർഗ്ഗവും താഴെ ഭൂമിയും
നിങ്ങളുടെ ദൈവമാകുന്ന യഹോവ ഭരിക്കുന്നു!
**12**അതിനാൽ നിങ്ങളിപ്പോൾ എന്നോടു ഒരു
വാഗ്ദാനം ചെയ്യണം. ഞാൻ നിങ്ങളോടു ദയ
കാണിക്കുകയും നിങ്ങളെ സഹായിക്കുകയും
ചെയ്തു. അതിനാൽ നിങ്ങൾ എന്റെ കുടുംബ
ത്തോടു ദയ കാട്ടുമെന്ന് യഹോവയ്ക്കു മുമ്പിൽ
സത്യം ചെയ്യുക. അങ്ങനെ ചെയ്യുമെന്ന് ദയ
വായി എന്നോടു പറയുക. **13**എന്റെ പിതാവും
മാതാവും സഹോദരന്മാരും സഹോദരിമാരും
അവരുടെ മുഴുവൻ കുടുംബാംഗങ്ങളും അടക്കം
എന്റെ കുടുംബത്തെ നിങ്ങൾ ജീവിക്കാൻ
അനുവദിക്കുമെന്ന് എന്നോടു പറയുക.
നിങ്ങൾ ഞങ്ങളെ മരണത്തിൽനിന്നും രക്ഷി
ക്കുമെന്ന് വാഗ്ദാനം ചെയ്യുക.”

**14**അവർ അതു സമ്മതിച്ചുകൊണ്ടു പറഞ്ഞു,
“യിസ്രായേലുകാർ നിങ്ങളെ കൊല്ലാൻ ശ്രമി
ച്ചാൽ നിങ്ങൾക്കു പകരം ഞങ്ങൾ മരിക്കാം.
ഞങ്ങൾ ചെയ്യുന്നത് മറ്റാരോടും പറയരുത്.
അനന്തരം, യഹോവ ഞങ്ങൾക്ക് ഞങ്ങളുടെ
സ്ഥലം തരുമ്പോൾ ഞങ്ങൾ നിങ്ങളോടു ദയ
കാട്ടാം. നിങ്ങൾക്ക് ഞങ്ങളെ വിശ്വസിക്കാം.”
**15**നഗരഭിത്തിയോടു ചേർന്നായിരുന്നു അവ
ളുടെ വീട് പണിതിരുന്നത്. അത് ഭിത്തിയുടെ
ഒരു ഭാഗം തന്നെയായിരുന്നു. അതിനാൽ അവൾ
ഒരു കയറുപയോഗിച്ച് അവരെ ജനാലയിലൂടെ
പുറത്തേക്കു വിട്ടു. **16**അനന്തരം അവൾ അവ
രോടു പറഞ്ഞു, “പടിഞ്ഞാറ് മലകളിലേക്കു
പോവുക. എങ്കിൽ രാജാവിന്റെയാളുകൾ
നിങ്ങളെ കാണുകയില്ല. അവിടെ മൂന്നു
ദിവസം ഒളിച്ചിരിക്കുക. രാജാവിന്റെയാളുകൾ
മടങ്ങി വന്നതിനുശേഷം നിങ്ങൾക്കു നിങ്ങ
ളുടെ വഴിയേ പോകാം.”

**17**അവർ അവളോടു പറഞ്ഞു, “ഞങ്ങൾ നിന
ക്കൊരു വാഗ്ദാനം തന്നു. പക്ഷേ നീ ഒരു
കാര്യം ചെയ്തില്ലെങ്കിൽ വാഗ്ദാനത്തിനു
ഞങ്ങൾ ഉത്തരവാദികളായിരിക്കയില്ല. **18**ഞങ്ങ
ളെ രക്ഷപ്പെടുന്നതിനു സഹായിക്കാൻ നീ ഈ
ചുവന്ന കയർ ഉപയോഗിച്ചു. ഞങ്ങൾ ഈ
സ്ഥലത്തേക്കു മടങ്ങി വരും. അപ്പോൾ നീ
നിന്റെ ജനാലയിൽ ഈ ചുവന്ന കയർ കെട്ടി
യിടണം. നിന്റെ അപ്പനെയും അമ്മയെയും
സഹോദരന്മാരെയും എല്ലാ കുടുംബാംഗങ്ങളെ
യും നിന്റെ വീട്ടിൽ നിന്നോടൊപ്പം കൊണ്ടു
വരണം. **19**ഈ വീട്ടിൽ വസിക്കുന്ന എല്ലാവ
രെയും ഞങ്ങൾ സംരക്ഷിക്കും. നിന്റെ വീട്ടി
ലെ ആർക്കെങ്കിലും പരിക്കു പറ്റിയാൽ അതി
ന്റെ ഉത്തരവാദിത്വം ഞങ്ങൾക്കാണ്. പക്ഷേ
നിന്റെ വീട്ടിൽ നിന്ന് ആരെങ്കിലും പുറത്തേ
ക്കുപോയാൽ അയാൾ കൊല്ലപ്പെടാൻ ഇട
യുണ്ട്. അപ്പോൾ അയാളുടെ കാര്യത്തിൽ ഞങ്ങ
ൾക്ക് ഉത്തരവാദിത്വമൊന്നുമില്ല. അത് അവ
ന്റെതന്നെ കുറ്റമായിരിക്കും. **20**ഞങ്ങൾ നീയു
മായി ഈ കരാറുണ്ടാക്കുന്നു. പക്ഷേ ഞങ്ങൾ
എന്താണു ചെയ്യുന്നതെന്നതിനെപ്പറ്റി നീ മറ്റാ
രോടെങ്കിലും പറഞ്ഞാൽ ഞങ്ങൾ കരാറിൽ
നിന്നു മോചിതരായിരിക്കും.”

**21**സ്ത്രീ മറുപടി പറഞ്ഞു, “നിങ്ങൾ പറ
ഞ്ഞതു പോലെ തന്നെ ഞാൻ ചെയ്യും.” അവൾ
അവരെ യാത്രയാക്കി. അനന്തരം അവൾ
ചുവന്ന കയർ തന്റെ ജനാലയിൽ കെട്ടിയിട്ടു.
**22**അവർ അവളുടെ വീട്ടിൽ നിന്നും മലകളി
ലേക്കു പോയി. അവരവിടെ മൂന്നു ദിവസം
തങ്ങി. രാജാവിന്റെയാളുകൾ വഴിയിലുടനീളം
തെരഞ്ഞു. മൂന്നു ദിവസങ്ങൾക്കു ശേഷം രാജാ
വിന്റെയാൾക്കാർ അന്വേഷണം നിർത്തി നഗ
രത്തിലേക്കു തിരിച്ചുപോയി. **23**അനന്തരം രണ്ടു
ചാരന്മാരും യോശുവയുടെ അടുത്തേക്കു മട
ങ്ങി. അവർ മലയിൽ നിന്നിറങ്ങി നദി കുറുകെ
കടന്നു. അവർ നൂന്റെ പുത്രനായ യോശുവ
യുടെ അടുത്തേക്കു പോയി. തങ്ങൾക്കു സംഭവി
ച്ചതും തങ്ങൾ മനസിലാക്കിയതുമായ കാര്യ
ങ്ങൾ മുഴുവൻ അവർ യോശുവയോടു പറ
ഞ്ഞു. **24**അവർ യോശുവയോടു പറഞ്ഞു,
“യഹോവ യഥാർത്ഥത്തിൽ നമുക്ക് ആ ദേശം
മുഴുവൻ തന്നിരിക്കുന്നു. അന്നാട്ടുകാരെല്ലാം
നമ്മെ ഭയപ്പെട്ടിരിക്കുന്നു.”

## യോർദ്ദാൻനദിയിലെ അത്ഭുതം

3 പിറ്റേന്ന് അതിരാവിലെ യോശുവയും
യിസ്രായേൽജനതയും എഴുന്നേറ്റു ശിത്തീം
വിട്ടു. അവർ യോർദ്ദാൻനദിയിലേക്കു പോയി.
നദി കുറുകെ കടക്കുന്നതിനുമുമ്പ് അവർ നദിക്ക
രയിൽ പാളയമടിച്ചു. 2മൂന്നു ദിവസങ്ങൾക്കു
ശേഷം നേതാക്കൾ പാളയത്തിലൂടെ നടന്നു.
3നേതാക്കൾ ജനങ്ങൾക്ക് ഉത്തരവുകൾ നൽകി.
അവർ പറഞ്ഞു, “പുരോഹിതന്മാരെയും നിങ്ങ
ളുടെ ദൈവമാകുന്ന യഹോവയുടെ കരാറി
ൻെറ പെട്ടകം ചുമക്കുന്ന ലേവ്യരെയും നിങ്ങൾ
കാണും. അപ്പോൾ നിങ്ങൾ അവരെ പിന്തു
ടരണം. 4പക്ഷേ അത്ര ചേർന്ന് പിന്തുടരരുത്.
അവർക്ക് ആയിരംവാര പുറകിൽ നടക്കുക.
നിങ്ങൾ മുമ്പ് ഇവിടെ വന്നിട്ടില്ല. പക്ഷേ
അവരെ പിന്തുടർന്നാൽ എങ്ങോട്ടാണു
പോകേണ്ടതെന്നു നിങ്ങൾക്കറിയാൻ കഴിയും.”
5അനന്തരം യോശുവ ജനങ്ങളോടു പറഞ്ഞു,
“നിങ്ങൾ സ്വയം ശുദ്ധീകരിക്കുക. നാളെ
യഹോവ നിങ്ങളുടെ മുമ്പാകെ അത്ഭുതങ്ങൾ
പ്രവർത്തിക്കും.”
6അനന്തരം യോശുവ പുരോഹിതന്മാരോടു
പറഞ്ഞു, “സാക്ഷ്യപെട്ടകവും ചുമന്ന് ജനങ്ങ
ൾക്കു മുമ്പിലായി നദി കുറുകെ കടക്കുക.”
അതിനാൽ പുരോഹിതന്മാർ പെട്ടകവും ചുമ
ന്ന് ജനങ്ങൾക്കു മുമ്പേ നടന്നു. 7അപ്പോൾ
യഹോവ യോശുവയോടു പറഞ്ഞു, “യിസ്രാ
യേൽ ജനതയ്ക്കു കാണാൻ നിന്നെ ഇന്നു
മുതൽ ഞാൻ ഒരു വലിയ മനുഷ്യനാക്കാൻ
തുടങ്ങും. അപ്പോൾ ഞാൻ നിന്നോടൊപ്പം
മോശെയോടൊത്തെന്നപോലെ ഉണ്ടാകുമെന്ന്
ജനങ്ങൾ അറിയും. 8പുരോഹിതന്മാർ സാക്ഷ്യ
പെട്ടകം എടുക്കണം. പുരോഹിതന്മാരോടു
ഇതു പറയുക, ‘യോർദ്ദാൻനദിയുടെ തീരത്തേ
ക്കു നടക്കുക. വെള്ളത്തിലേക്കിറങ്ങുന്നതിനു
തൊട്ടു മുമ്പ് നിൽക്കുക.’” 9അപ്പോൾ യോശുവ
യിസ്രായേൽജനതയോടു പറഞ്ഞു, “വന്ന്
നിങ്ങളുടെ ദൈവമാകുന്ന യഹോവയുടെ
വാക്കുകൾ കേൾക്കുക. 10ജീവിക്കുന്ന ദൈവം
സത്യത്തിൽ നിങ്ങളോടൊപ്പമാണെന്ന് ഇവിടെ
തെളിവുണ്ട്. നിങ്ങളുടെ ശത്രുക്കളെ അവൻ
യഥാർത്ഥത്തിൽ തോല്പിക്കുമെന്നതിനു തെളിവ്
ഇവിടെയുണ്ട്. അവൻ കനാന്യരെയും ഹിത്യ
രെയും ഹിവ്യരെയും പെരിസ്യരെയും ഗിർഗ്ഗ
ശ്യരെയും അമോര്യരെയും യെബൂസ്യരെയും
തോല്പിച്ച് അവരെ ആ ദേശത്തുനിന്നും
പുറത്താക്കും. 11തെളിവിതാ. നിങ്ങൾ യോർദ്ദാ
ൻനദി കുറുകെ കടക്കവേ, മുഴുവൻ ലോകത്തി
ൻെറയും യജമാനൻെറ കരാറിൻെറ പെട്ടകം
നിങ്ങൾക്കു മുമ്പേ പോകും.
12യിസ്രായേലിലെ ഓരോ ഗോത്രത്തിൽ
നിന്നും ഒരാൾ വീതം പന്ത്രണ്ടു പേരെ തെര
ഞ്ഞെടുക്കുക. 13മുഴുവൻ ലോകത്തിൻെറയും
യജമാനനായ യഹോവയുടെ പെട്ടകം പുരോ
ഹിതന്മാർ ചുമക്കും. അവർ നിങ്ങൾക്കു മുമ്പേ
യോർദ്ദാൻനദിയിലേക്ക് പെട്ടകവുമായി
പോകും. അവർ വെള്ളത്തിലേക്കു പ്രവേശിക്കു
മ്പോൾ, യോർദ്ദാൻനദിയിലെ വെള്ളം ഒഴുകു
ന്നതു നിൽക്കും. ജലപ്രവാഹം പുറകിൽ നിൽ
ക്കുകയും അണപോലെ നിറയുകയും ചെയ്യും.”
14പുരോഹിതന്മാർ സാക്ഷ്യപെട്ടകം ചുമക്കു
കയും ജനങ്ങൾ തങ്ങൾ താമസിച്ച സ്ഥലം
വിടുകയും ചെയ്തു. ജനങ്ങൾ യോർദ്ദാൻനദി
കുറുകെ കടക്കാൻ തുടങ്ങി. 15വിളവെടുപ്പു
സമയങ്ങളിൽ യോർദ്ദാൻനദി അതിൻെറ തീര
ങ്ങൾ കവിഞ്ഞൊഴുകാറുണ്ട്. അതിനാൽ നദി
യിൽ നിറയെ വെള്ളം ഉണ്ടായിരുന്നു. പെട്ടകം
ചുമന്നിരുന്ന പുരോഹിതന്മാർ നദിയുടെ തീര
ത്തേക്കുവന്നു. അവർ വെള്ളത്തിലേക്കിറങ്ങി.
16പെട്ടെന്നു തന്നെ വെള്ളം ഒഴുകുന്നതു നിലച്ചു.
ആ സ്ഥലത്തിനു പിന്നിലായി അണപോലെ
വെള്ളം നിറഞ്ഞു. വെള്ളം വളരെ ദൂരം, സാരെ
ഥാനിനടുത്തുള്ള ഒരു പട്ടണമായ ആദാം വരെ
യുള്ള വഴിയിൽ ഒരുമിച്ചു കൂടി ഉയർന്നു
പൊങ്ങി. ജനങ്ങൾ യെരീഹോയ്ക്കു സമീപം
വച്ച് നദി കുറുകെ കടന്നു. 17അവിടെ നിലം
ഉണങ്ങുകയും യഹോവയുടെ സാക്ഷ്യപെട്ടകം
ചുമന്നിരുന്ന പുരോഹിതന്മാർ നദിയുടെ മദ്ധ്യ
ത്തിലേക്കിറങ്ങി നിൽക്കുകയും ചെയ്തു.
യിസ്രായേൽജനത മുഴുവൻ വരണ്ട സ്ഥലത്തു
കൂടി യോർദ്ദാൻനദി മുറിച്ചു കടക്കുന്നതുവരെ
പുരോഹിതന്മാർ അവടെ കാത്തുനിന്നു.

## ജനങ്ങളെ ഓർമ്മിപ്പിക്കാൻ കല്ലുകൾ

4 എല്ലാവരും യോർദ്ദാൻനദി കടന്നുകഴിഞ്ഞ
പ്പോൾ യഹോവ യോശുവയോടു പറ
ഞ്ഞു, 2“ഓരോ ഗോത്രത്തിൽനിന്നും ഒരാളെ
വീതം പന്ത്രണ്ടു പേരെ തെരഞ്ഞെടുക്കുക. 3നദി
യിൽ പുരോഹിതന്മാർ നിന്ന സ്ഥലം കണ്ടുപി
ടിക്കാൻ അവരോടു പറയുക. ആ സ്ഥലത്തു
നിന്നും പന്ത്രണ്ടു കല്ലുകൾ എടുക്കാൻ അവ
രോടു പറയുക. ആ പന്ത്രണ്ടു കല്ലുകളും നിങ്ങ
ളോടൊപ്പം എടുക്കുക. നിങ്ങൾ ഇന്നു രാത്രി
തങ്ങുന്ന സ്ഥലത്ത് ഈ പന്ത്രണ്ടു കല്ലുകളും
വയ്ക്കുക.”
4അതിനാൽ യോശുവ ഓരോ ഗോത്രത്തിൽ
നിന്നും ഒരാളെ വീതം പന്ത്രണ്ടുപേരെ തെര
ഞ്ഞെടുത്തു. അനന്തരം അവർ പന്ത്രണ്ടു പേരെ
യും ഒന്നിച്ചു വിളിച്ചുകൂട്ടി. 5യോശുവ അവ
രോടു പറഞ്ഞു, “നിങ്ങളുടെ ദൈവമാകുന്ന
യഹോവയുടെ വിശുദ്ധപെട്ടകം ഇരിക്കുന്ന
നദിയിലെ സ്ഥലത്തേക്കു പോവുക. നിങ്ങളോ
രോരുത്തരും ഓരോ കല്ലുകൾ കണ്ടെത്തുക.
യിസ്രായേലിൻെറ പന്ത്രണ്ടു ഗോത്രങ്ങൾക്കും
ഓരോ കല്ലു വീതം ഉണ്ടായിരിക്കണം. ആ കല്ല്
നിങ്ങൾ ചുമലിലേറ്റി നടക്കുക. 6ആ കല്ലുകൾ
നിങ്ങൾക്ക് ഒരു അടയാളമായിരിക്കും. ഭാവി
യിൽ നിങ്ങളുടെ കുട്ടികൾ ചോദിക്കും, ‘ഈ
കല്ലുകളുടെ അർത്ഥമെന്താണ്?’ 7യഹോവ
യോർദ്ദാൻനദിയിലെ ജലപ്രവാഹം തടഞ്ഞു
നിർത്തി എന്ന് നിങ്ങൾ പറയണം. യഹോവ
യുടെ കരാറിൻെറ വിശുദ്ധപെട്ടകം നദി കടന്ന
പ്പോൾ ജലപ്രവാഹം നിലച്ചു. ഇക്കാര്യം എക്കാ
ലവും ഓർമ്മിക്കുവാൻ ഈ കല്ലുകൾ യിസ്രാ
യേൽജനതയെ സഹായിക്കും.”
8അതിനാൽ യിസ്രായേൽജനത യോശുവയെ
അനുസരിച്ചു. യോർദ്ദാൻനദിയുടെ നടുക്കു
നിന്ന് അവർ പന്ത്രണ്ടു കല്ലുകൾ എടുത്തു.
യിസ്രായേലിലെ പന്ത്രണ്ടു ഗോത്രങ്ങളിലോ
രോന്നിനും ഓരോ കല്ലുകൾ. യഹോവ യോശു
വയോടു കല്പിച്ചതനുസരിച്ചായിരുന്നു അവ
രതു ചെയ്തത്. അവർ ആ കല്ലുകൾ ചുമന്നു.
അനന്തരം അവർ പാളയമടിച്ചിടത്ത് ആ കല്ലു
കൾ വച്ചു. 9(യോർദ്ദാൻനദിയുടെ നടുവിലും
യോശുവ പന്ത്രണ്ടു കല്ലുകൾ വച്ചു. യഹോവ
യുടെ വിശുദ്ധപെട്ടകവും ഏന്തിക്കൊണ്ട്
പുരോഹിതന്മാർ നിന്ന സ്ഥലത്താണ് അവൻ

ആ കല്ലുകൾ വച്ചത്. ആ കല്ലുകൾ ഇന്നും
അവിടെയുണ്ട്.)
10മോശെയുടെ വാക്കുകളനുസരിച്ച് എന്തു
ചെയ്യണമെന്ന് ജനങ്ങളോടു പറയാൻ യഹോ
വ യോശുവയോടു കല്പിച്ചിട്ടുണ്ടായിരുന്നു.
അതിനാൽ അക്കാര്യങ്ങൾ ചെയ്തു കഴിയും
വരെ വിശുദ്ധപെട്ടകം ചുമക്കുന്ന പുരോഹിത
ന്മാർ യോർദ്ദാൻനദിയുടെ മദ്ധ്യത്തിൽത്തന്നെ
നിന്നു. ജനങ്ങൾ ധൃതിപിടിച്ച് നദി കടന്നു.
11ജനങ്ങൾ നദികടന്നു കഴിഞ്ഞതിനു ശേഷം
പുരോഹിതർ യഹോവയുടെ പെട്ടകം ജനങ്ങ
ൾക്കു മുമ്പേ കൊണ്ടുപോയി. 12രൂബേൻെറയും
ഗാദിൻെറയും ഗോത്രക്കാരും മനശ്ശെയുടെ പകു
തിഗോത്രക്കാരും മോശെയെ അനുസരിച്ചു.
അവർ മറ്റുള്ളവർക്കു മുമ്പേ നദി കടന്നു. അവർ
യുദ്ധസന്നദ്ധരായിരുന്നു. ദൈവം യിസ്രായേൽ
ക്കാർക്കു നൽകുമെന്ന് വാഗ്ദാനം ചെയ്ത ഭൂമി
സ്വന്തമാക്കാൻ മറ്റുള്ളവരെ സഹായിക്കാൻ
പോവുകയായിരുന്നു അവർ. 13നാല്പതിനായിര
ത്തോളം പേർ, യുദ്ധത്തിനു സജ്ജരായ പടയാ
ളികൾ യഹോവയ്ക്കു മുമ്പിൽ കടന്നുപോയി.
അവർ യെരീഹോയിലെ താഴ്വരയിലേക്കു
പോവുകയായിരുന്നു.
14ആ ദിവസം യോശുവയെ യഹോവ എല്ലാ
യിസ്രായേൽ ജനങ്ങൾക്കും മുമ്പിൽ ഉയർന്ന
പദവിയിലാക്കി. ആ സമയം മുതൽ ജനങ്ങൾ
യോശുവയെ ആദരിച്ചു. മോശെയെ എന്ന
പോലെ അവർ യോശുവയെ ജീവിതകാല
മാകെ ആദരിച്ചു.
15പെട്ടകം ചുമക്കുന്ന പുരോഹിതന്മാർ നദി
യിൽത്തന്നെ നിൽക്കുകയായിരുന്നപ്പോൾ യ
ഹോവ യോശുവയോടു പറഞ്ഞു, 16“പുരോ
ഹിതന്മാരോടു നദിയിൽനിന്നും വരാൻ കല്പി
ക്കുക.” 17അതിനാൽ യോശുവ പുരോഹിതന്മാ
രോടു കല്പിച്ചു. അവൻ പറഞ്ഞു, “യോർദ്ദാൻ
നദിയിൽനിന്നും പുറത്തു വരിക.” 18പുരോഹി
തന്മാർ യോശുവയെ അനുസരിച്ചു. പെട്ടകവും
ചുമന്നുകൊണ്ട് അവർ നദിയിൽനിന്നും പുറ
ത്തുവന്നു. പുരോഹിതന്മാരുടെ പാദം മറുകര
യിൽ സ്പർശിച്ചമാത്രയിൽത്തന്നെ നദിയിലെ
ജലം ഒഴുകാൻ തുടങ്ങി. ജനങ്ങൾ കടക്കുന്നതിന്
മുമ്പത്തേതുപോലെ നദി വീണ്ടും കരകവി
ഞ്ഞൊഴുകി.
19ഒന്നാം മാസത്തിലെ പത്താം ദിവസമാണ്
ജനങ്ങൾ യോർദ്ദാൻനദി കടന്നത്. ജനങ്ങൾ
യെരീഹോയുടെ കിഴക്ക് ഗിൽഗാലിൽ പാളയമ
ടിച്ചു. 20യോർദ്ദാൻനദിയിൽനിന്നും പെറുക്കി
യെടുത്ത കല്ലുകളും ജനങ്ങൾ എടുത്തിരുന്നു.
യോശുവ ആ കല്ലുകൾ ഗിൽഗാലിൽ
സ്ഥാപിച്ചു. 21അനന്തരം യോശുവ ജനങ്ങ
ളോടു പറഞ്ഞു, “ഭാവിയിൽ നിങ്ങളുടെ കുട്ടി
കൾ അവരുടെ മാതാപിതാക്കളോടു ചോദിക്കും,
‘ഈ കല്ലുകളുടെ അർത്ഥമെന്താണ്?’ 22നിങ്ങൾ
കുട്ടികളോടു പറയണം, ‘യിസ്രായേൽജനത
വരണ്ട ഭൂമിയിലൂടെ യോർദ്ദാൻനദി കടന്ന
തിൻെറ സ്മാരകമാണിത്. 23നിങ്ങളുടെ ദൈവ
മാകുന്ന യഹോവ യോർദ്ദാൻനദിയുടെ പ്രവാ
ഹം നിർത്തി. ജനങ്ങൾ നദി കടക്കുംവരെ നദി
വരണ്ടിരുന്നു. ചെങ്കടലിൽ സംഭവിച്ചതു
പോലെ. ജനങ്ങൾക്കു കുറുകെ കടക്കുവാൻ
യഹോവ ചെങ്കടലിലെ വെള്ളം വറ്റിച്ചു.’
24യഹോവ അതിശക്തനാണെന്ന് ഈ രാജ്യ
ത്തെ ജനങ്ങൾ മുഴുവൻ അറിയുന്നതിനു
വേണ്ടിയാണ് അവനിങ്ങനെ ചെയ്തത്.
അപ്പോൾ ആ ജനങ്ങൾ എപ്പോഴും നിങ്ങളുടെ
ദൈവമാകുന്ന യഹോവയെ ഭയക്കും.”

5 യിസ്രായേൽജനത മുഴുവൻ യോർദ്ദാൻ
നദി കുറുകെ കടന്നു കഴിയുംവരെ
യഹോവ നദിയിലെ വെള്ളം വറ്റിച്ചു. യോർ
ദ്ദാൻനദിയുടെ പടിഞ്ഞാറു വസിക്കുന്ന അമോ
ര്യരുടെ രാജാക്കന്മാരും മദ്ധ്യധരണ്യാഴിയുടെ
തീരത്തു വസിക്കുന്ന കനാന്യരുടെ രാജാക്ക
ന്മാരും ഇതേപ്പറ്റി കേട്ട് വളരെ ഭയന്നു. അതിനു
ശേഷം യിസ്രായേൽജനതയ്ക്കെതിരെ നിന്ന്
യുദ്ധം ചെയ്യാൻ അവർക്കു ഒട്ടും ധൈര്യമു
ണ്ടായില്ല.

### യിസ്രായേൽജനത പരിച്ഛേദിതർ

2ആ സമയം യഹോവ യോശുവയോടു പറ
ഞ്ഞു, “തീക്കല്ലുകൊണ്ട് കത്തികളുണ്ടാക്കി
യിസ്രായേലിലെ പുരുഷന്മാരെ പരിച്ഛേ
ദനം ചെയ്യുക.” 3അതിനാൽ യോശുവ തീക്കല്ലു
കളിൽ നിന്നും കത്തികളുണ്ടാക്കി. അനന്തരം
അവൻ ഗിബെയെത്ത്-ഹാരാത്തിൽ വച്ച്
യിസ്രായേലുകാരെ പരിച്ഛേദനം ചെയ്തു.
4-7യോശുവ അവരെ പരിച്ഛേദനം
ചെയ്യുവാനുള്ള കാരണം ഇതായിരുന്നു. യിസ്രാ
യേൽജനത ഈജിപ്തു വിട്ടതിനുശേഷം സൈ
ന്യത്തിൽ ചേരാൻ കഴിയുമായിരുന്ന പുരുഷ
ന്മാർ പരിച്ഛേദനം ചെയ്തിരുന്നു. മരുഭൂമിയി
ലായിരിക്കെ പടയാളികളിൽ ഒരുപാടുപേർ
യഹോവയെ അനുസരിച്ചില്ല. അതിനാൽ
“ധാരാളം ഭക്ഷണം വളരുന്ന ഭൂമി” അവർ കാണു
കയില്ലെന്ന് യഹോവ വാഗ്ദാനം ചെയ്തി
രുന്നു. നമുക്ക് ആ ഭൂമി നൽകുമെന്ന് യഹോവ
നമ്മുടെ പൂർവ്വികന്മാരോടു വാഗ്ദാനം ചെയ്
തിരുന്നു. പക്ഷേ അവർ മൂലം-ആ ഭടന്മാർ മുഴു
വൻ മരിക്കുംവരെ ദൈവം യിസ്രായേൽ ജന
തയെ നാല്പതു വർഷം മരുഭൂമിയിൽ അലഞ്ഞു
നടക്കാൻ ഇടയാക്കി. ആ പടയാളികളൊക്കെ
മരിക്കുകയും അവരുടെ പുത്രന്മാർ അവരുടെ
സ്ഥാനത്തേക്കു വരികയും ചെയ്തു. എന്നാൽ
ഈജിപ്തിൽനിന്നുള്ള യാത്രാമദ്ധ്യേ മരുഭൂമി
യിൽ പിറന്ന ആൺകുട്ടികളൊന്നും പരിച്ഛേ
ദനം ചെയ്യപ്പെട്ടിരുന്നില്ല. അതിനാൽ യോശുവ
അവരെ പരിച്ഛേദനം ചെയ്തു.
8യോശുവ എല്ലാവരേയും പരിച്ഛേദനം
ചെയ്തു കഴിഞ്ഞു. എല്ലാവർക്കും ഭേദമാകുന്ന
തുവരെ ജനങ്ങൾ അവിടെത്തന്നെ പാളയമ
ടിച്ചു.

### കനാനിലെ ആദ്യത്തെ പെസഹ

9അപ്പോൾ യഹോവ യോശുവയോടു പറ
ഞ്ഞു, “നിങ്ങൾ ഈജിപ്തിൽ അടിമകളായി
രുന്നു. അത് നിങ്ങൾക്കു നാണക്കേടുണ്ടാക്കു
കയും ചെയ്തു. പക്ഷേ ഇന്ന് ആ നാണക്കേടു
ഞാൻ എടുത്തു കളഞ്ഞിരിക്കുന്നു.” അതിനാൽ
യോശുവ ആ സ്ഥലത്തിനു ഗിൽഗാൽ എന്നു
പേരിട്ടു. 10ആ സ്ഥലത്തിന് ഇന്നും ഗിൽഗാൽ
എന്നു തന്നെയാണ് പേര്. യിസ്രായേൽജനത
പെസഹ ആഘോഷിച്ചു. യെരീഹോയുടെ
സമതലങ്ങളിൽ ഗിൽഗാലിൽ പാളയമടിച്ചിരി
ക്കെയാണ് അവർ അതാഘോഷിച്ചത്. അത്
മാസത്തിൻെറ പതിനാലാം തീയതിയായി
രുന്നു. 11പെസഹയുടെ പിറ്റേന്ന് ജനങ്ങൾ ആ
ഭൂമിയിൽ വളർന്ന ഭക്ഷണം കഴിച്ചു. പുളിമാവ്
ചേർക്കാത്ത അപ്പവും വറുത്ത ധാന്യവും
അവർ തിന്നു. 12പിറ്റേന്ന് രാവിലെ സ്വർഗ്ഗ

ത്തിൽനിന്ന് വിശുദ്ധഭക്ഷണം വരുന്നതു നില
ച്ചു. കനാൻദേശത്തു വളർന്ന ഭക്ഷണം ജന
ങ്ങൾ തിന്നതിനു ശേഷമാണ് ഇതു സംഭവിച്ചത്.
അപ്പോൾ മുതൽ യിസ്രായേൽജനതയ്ക്കു സ്വർ
ഗ്ഗത്തിൽനിന്നുള്ള വിശുദ്ധഭക്ഷണം ലഭിച്ചില്ല.
13യോശുവ യെരീഹോയ്ക്കടുത്തായിരി
ക്കവെ അവൻ മുകളിലേക്കു നോക്കിയപ്പോൾ
തനിക്കു മുമ്പിൽ ഒരാൾ നിൽക്കുന്നതു കണ്ടു.
അയാളുടെ കയ്യിൽ ഒരു വാളുണ്ടായിരുന്നു.
യോശുവ അയാളെ സമീപിച്ച് ചോദിച്ചു. “നീ
ഞങ്ങളുടെ ഒരു സുഹൃത്താണോ. അതോ ശത്രു
വോ?” 14അയാൾ മറുപടി പറഞ്ഞു, “ഞാൻ
ശത്രുവല്ല. ഞാൻ യഹോവയുടെ സേനാനായ
കനാകുന്നു. ഞാൻ നിങ്ങളുടെ അടുത്തേക്കു
ഇപ്പോൾ വരുന്നതേയുള്ളൂ.”

ആദരവു കാണിക്കാനായി യോശുവ നില
ത്തു നമസ്കരിച്ചു. അവൻ ചോദിച്ചു, “ഞാൻ
അങ്ങയുടെ ദാസൻ, എൻെറ യജമാനൻ എനി
ക്കായി എന്തെങ്കിലും കല്പന നൽകിയി
ട്ടുണ്ടോ?”

15യഹോവയുടെ സൈന്യത്തിൻെറ നായ
കൻ പറഞ്ഞു, “നിൻെറ ചെരുപ്പുകൾ ഊരുക.
നീ ഇപ്പോൾ നിൽക്കുന്ന സ്ഥലം വിശുദ്ധ
മാണ്.” അതിനാൽ യോശുവ അവനെ അനുസ
രിച്ചു.

### യെരീഹോ പിടിച്ചെടുത്തു

6 യെരീഹോനഗരം അടയ്ക്കപ്പെട്ടു. യിസ്രാ
യേൽജനത അടുത്തു വന്നതിനാൽ നഗര
വാസികളാകെ ഭയന്നു. ആരും നഗരത്തിലേക്കു
കടക്കുകയോ ആരും പുറത്തേക്കു പോവു
കയോ ഉണ്ടായില്ല.
2അനന്തരം യഹോവ യോശുവയോടു പറ
ഞ്ഞു, “നോക്കൂ, യെരീഹോനഗരത്തെ തോല്പി
ക്കാൻ ഞാൻ നിങ്ങളെ അനുവദിക്കും. നഗര
ത്തിലെ രാജാവിനെയും പടയാളികളെയും
നിങ്ങൾ തോല്പിക്കും. 3എല്ലാ ദിവസവും ഒരു
തവണ വീതം നഗരത്തെ ചുറ്റി നടക്കുക. ആറു
ദിവസം ഇങ്ങനെ ചെയ്യുക. 4ആൺചെമ്മരിയാ
ടിൻെറ കൊമ്പു കൊണ്ടുണ്ടാക്കിയ ഏഴു കാഹ
ളങ്ങളെടുക്കാൻ ഏഴു പുരോഹിതന്മാരോടു
പറയുക. വിശുദ്ധപെട്ടകം എടുക്കുക. വിശുദ്ധ
പെട്ടകത്തിനു മുമ്പിലൂടെ ചുറ്റി നടക്കാൻ
പുരോഹിതരോടു പറയുക. ഏഴാം ദിവസം,
നഗരത്തിനു ചുറ്റും ഏഴു തവണ ചുറ്റി നടക്കുക.
അങ്ങനെ പോകുമ്പോൾ ഏഴാം ദിവസം കാഹ
ളം മുഴക്കാൻ പുരോഹിതരോടു പറയുക. 5പു
രോഹിതർ കാഹളങ്ങളിൽനിന്നും ഒരു അത്യുച്ച
നാദം പുറപ്പെടുവിക്കണം. നിങ്ങൾ ആ ശബ്ദം
കേൾക്കുമ്പോൾ ജനങ്ങളോടു ആർത്തു വിളി
ക്കാൻ പറയണം. നിങ്ങളങ്ങനെ ചെയ്യുമ്പോൾ
നഗരത്തിൻെറ ഭിത്തി തകർന്നു വീഴുകയും
നിങ്ങൾക്കു നേരിട്ട് നഗരത്തിലേക്കു പ്രവേശി
ക്കാനാവുകയും ചെയ്യും.”
6അതിനാൽ നൂൻെറ പുത്രനായ യോശുവ
പുരോഹിതന്മാരെ വിളിച്ചു കൂട്ടി. യോശുവ
അവരോടു പറഞ്ഞു, “യഹോവയുടെ വിശുദ്ധ
പെട്ടകം എടുക്കുക. അനന്തരം കാഹളങ്ങളു
മെടുത്ത് പെട്ടകത്തിനു മുമ്പിൽ ചുറ്റി നടക്കാൻ
ഏഴു പുരോഹിതന്മാരോടും പറയുക.” 7അന
ന്തരം യോശുവ ജനങ്ങളോടു കല്പിച്ചു,
“ഇപ്പോൾ പോകൂ! നഗരത്തെ ചുറ്റി നടക്കുക.
ആയുധമേന്തിയ പടയാളികൾ യഹോവയുടെ
വിശുദ്ധപെട്ടകത്തിനു മുമ്പിൽ ചുറ്റി നട
ക്കണം.”
8യോശുവ ജനങ്ങളോടു സംസാരിച്ചതിനു
ശേഷം ഏഴു പുരോഹിതന്മാരും യഹോവയ്ക്കു
മുമ്പിൽ ചുറ്റി നടക്കാൻ തുടങ്ങി. ചുറ്റി നടക്കു
മ്പോൾ അവർ കൈയിലേന്തിയിരുന്ന കാഹളം
മുഴക്കിയിരുന്നു. യഹോവയുടെ വിശുദ്ധ
പെട്ടകം ചുമന്നിരുന്ന പുരോഹിതന്മാർ
അവരെ പിന്തുടർന്നു. 9ആയുധമേന്തിയിരുന്ന
ഭടന്മാർ പുരോഹിതന്മാരുടെ മുമ്പിൽ ചുറ്റി
നടന്നു. ബാക്കിയുള്ളവർ കാഹളം വിളിച്ചു
കൊണ്ട് പെട്ടകത്തിനു പിന്നാലെ നടന്നു.
10യുദ്ധവിളി നടത്തരുതെന്ന് യോശുവ ജനങ്ങ
ളോടു പറഞ്ഞിട്ടുണ്ടായിരുന്നു. അവൻ പറ
ഞ്ഞു, “ആർപ്പിടരുത്, ഞാൻ നിങ്ങളോടു പറ
യുന്ന ദിവസംവരെ ഒറ്റവാക്കും മിണ്ടരുത്.
അനന്തരം നിങ്ങൾക്ക് ആർത്തു വിളിക്കാം!”
11അങ്ങനെ വിശുദ്ധപെട്ടകം ചുമക്കുന്ന
പുരോഹിതന്മാരെ യോശുവ ഒരു തവണ
നഗരം ചുറ്റിച്ചു. അനന്തരം അവർ പാളയത്തി
ലേക്കു മടങ്ങുകയും ആ രാത്രി അവിടെ ചെല
വഴിക്കുകയും ചെയ്തു. 12പിറ്റേന്ന് അതിരാ
വിലെ യോശുവ ഉണർന്നെണീറ്റു. പുരോഹി
തന്മാർ യഹോവയുടെ വിശുദ്ധപെട്ടകം
വീണ്ടും എടുത്തു. 13ഏഴു പുരോഹിതന്മാർ ഏഴു
കാഹളങ്ങളും എടുത്തു. അവർ യഹോവയുടെ
വിശുദ്ധപെട്ടകത്തിനു മുമ്പിൽ ചുറ്റി നടക്കു
കയും കാഹളം വിളിക്കുകയും ചെയ്തു. ആയു
ധമേന്തിയ പടയാളികൾ അവർക്കു മുമ്പേ ചുറ്റി
നടക്കാൻ തുടങ്ങി. യഹോവയുടെ വിശുദ്ധ
പെട്ടകത്തിനു പിന്നിൽ നടക്കുകയായിരുന്ന
പുരോഹിതന്മാർ ചുറ്റി നടക്കുകയും തങ്ങളുടെ
കാഹളം മുഴക്കുകയും ചെയ്തിരുന്നു. 14അങ്ങ
നെ രണ്ടാം ദിവസം അവരെല്ലാം നഗരത്തെ
ഒരു പ്രാവശ്യം ചുറ്റി നടന്നു. അതിനുശേഷം
അവർ പാളയത്തിലേക്കു മടങ്ങിവന്നു. ഇതെ
ല്ലാം അവർ ആറു ദിവസത്തേക്കു നിത്യവും
ചെയ്തു.
15ഏഴാം ദിവസം അതിരാവിലെ അവർ എഴു
ന്നേറ്റു. അവർ നഗരത്തെ ഏഴു തവണ ചുറ്റി
നടക്കുകയും ചെയ്തു. മുൻ ദിവസങ്ങളിൽ
ചെയ്തതുപോലെ തന്നെയാണ് അവർ ചുറ്റി
നടന്നത്. പക്ഷേ അന്ന് അവർ ഏഴു തവണ
നഗരത്തിനു പ്രദക്ഷിണം വച്ചു. 16ഏഴാമത്തെ
തവണ അവർ നഗരം ചുറ്റിയപ്പോൾ പുരോഹി
തന്മാർ കാഹളം മുഴക്കി. അപ്പോൾ യോശുവ
കല്പന നൽകി: “ഇനി ആർത്തുവിളിക്കുക!
യഹോവ നിങ്ങൾക്ക് ഈ നഗരം നൽകുന്നു!
17നഗരവും അതിലുള്ളതെല്ലാം യഹോവയ്ക്കു
ള്ളതാണ്.* രാഹാബ് എന്ന വേശ്യയെയും
അവളുടെ വീട്ടിലുള്ളവരെയും മാത്രം അവശേ
ഷിപ്പിക്കുക. രാഹാബ് രണ്ട് ചാരന്മാരെ രക്ഷി
ച്ചതിനാൽ അവർ വധിക്കപ്പെടരുത്. 18മറ്റുള്ള
തെല്ലാം നമ്മൾ നശിപ്പിക്കണം എന്നത് ഓർമ്മി
ക്കുക. അവയൊന്നും എടുക്കരുത്. നിങ്ങൾ ആ
സാധനങ്ങൾ എടുക്കുകയും അവ നിങ്ങളുടെ
പാളയത്തിലേക്കു കൊണ്ടുവരികയും ചെയ്
താൽ നിങ്ങൾ സ്വയം നശിക്കും. മറ്റു യിസ്രാ
യേലുകാർക്കു നിങ്ങൾ ദുരിതങ്ങൾ വരുത്തി
വയ്ക്കുകയും ചെയ്യും. 19സ്വർണ്ണം, വെള്ളി, ഓട്,

**യഹോവയ്ക്കുള്ളതാണ്** ഈ സാധനങ്ങൾ മറ്റാരും ഉപയോഗിക്കാതിരിക്കാൻ ദൈവാലയത്തിലെ കലവറയിൽ സൂക്ഷിക്കുകയോ നശിപ്പിക്കുകയോ ചെയ്തിരുന്നു എന്നർത്ഥം.

ഇരുമ്പ് ഇവ കൊണ്ടുണ്ടാക്കിയതൊക്കെ യഹോ
വയുടേതാണ്. ആ സാധനങ്ങൾ യഹോവ
യുടെ ഖജനാവിൽ വയ്ക്കപ്പെടണം.
20പുരോഹിതന്മാർ കാഹളം മുഴക്കി. അതു
കേട്ടയുടൻ ജനങ്ങൾ ആർത്തട്ടഹസിക്കാനും
തുടങ്ങി. മതിൽ തകർന്നുവീഴുകയും ജനം നേരി
ട്ട് നഗരത്തിലേക്കിരച്ചുകയറുകയും ചെയ്തു.
അങ്ങനെ യിസ്രായേൽജനത ആ നഗരത്തെ
തോല്പിച്ചു. 21ജനങ്ങൾ നഗരത്തിലുള്ളതെല്ലാം
നശിപ്പിച്ചു. ജീവനുള്ളതായി അവിടെയുണ്ടാ
യിരുന്നതെല്ലാം അവർ നശിപ്പിച്ചു. യുവാക്കന്മാ
രെയും വൃദ്ധന്മാരെയും യുവതികളെയും വൃദ്ധക
ളെയും കന്നുകാലികൾ, ആടുകൾ, കഴുതകൾ
അങ്ങനെ എല്ലാറ്റിനെയും അവർ കൊന്നു.
22യോശുവ രണ്ടു ചാരന്മാരോടും സംസാരിച്ചു.
യോശുവ പറഞ്ഞു, "വേശ്യയുടെ ഗൃഹത്തിലേ
ക്കു പോവുക. അവളെ പുറത്തു കൊണ്ടുവരിക.
അവളോടൊപ്പമുള്ള എല്ലാവരെയും കൊണ്ടു
വരിക. നിങ്ങൾ അവളോടു ചെയ്ത വാഗ്ദാനം
മൂലമാണിങ്ങനെ ചെയ്യേണ്ടത്."
23അതിനാൽ അവരിരുവരും ആ വീട്ടിലേക്കു
കയറിച്ചെന്ന് രാഹാബിനെ പുറത്തേക്ക് കൊ
ണ്ടുവന്നു. അവളുടെ അപ്പൻ, അമ്മ, സഹോദ
രന്മാർ, അവളുടെ മറ്റു കുടുംബക്കാർ, പിന്നെ
അവളോടൊപ്പം വീട്ടിലുണ്ടായിരുന്നവർ എന്നി
ങ്ങനെ എല്ലാവരെയും പുറത്തു കൊണ്ടുവന്നു.
അവർ ആ മനുഷ്യരെയെല്ലാം യിസ്രായേലി
ന്റെ പാളയത്തിനു പുറത്ത് സുരക്ഷിതമായി
താമസിപ്പിച്ചു. 24അനന്തരം യിസ്രായേൽജനത
നഗരം മുഴുവൻ കത്തിച്ചു. വെള്ളി, സ്വർണ്ണം,
ഓട്, ഇരുമ്പ്, എന്നിവ കൊണ്ടുണ്ടാക്കിയ സാധ
നങ്ങളൊഴികെ മറ്റെല്ലാം അവർ കത്തിച്ചു. ആ
സാധനങ്ങൾ അവർ യഹോവയുടെ ഖജനാ
വിൽ വച്ചു. 25യോശുവ, വേശ്യയായ രാഹാബി
നെയും അവളുടെ കുടുംബത്തെയും അവളോ
ടൊപ്പമുള്ള മറ്റുള്ളവരെയും രക്ഷിച്ചു. യോശുവ
യെരീഹോയിലേക്കയച്ച ചാരന്മാരെ രാഹാബ്
സഹായിച്ചതിനാലാണ് യോശുവ അവരെ
ജീവിക്കാൻ അനുവദിച്ചത്. രാഹാബ് ഇന്നും
യിസ്രായേൽജനങ്ങൾക്കിടയിൽ ജീവിക്കുന്നു.
26അപ്പോൾ യോശുവ ഈ പ്രധാന
വാഗ്ദാനം ചെയ്തു. അവൻ പറഞ്ഞു:
"യെരീഹോ വീണ്ടും പണിയുന്നവൻ
യഹോവയിൽ നിന്നുള്ള അപകടത്തിൽ. ഈ
നഗരത്തിന് അടിക്കല്ലിടുമ്പോൾ അവന് തന്റെ
മൂത്തപുത്രൻ നഷ്ടമാകും. കവാടങ്ങൾ പിടി
പ്പിക്കുമ്പോൾ ഇളയപുത്രനും നഷ്ടമാകും."
27അങ്ങനെ യഹോവ യോശുവയോടൊപ്പ
മുണ്ടായിരുന്നു. യോശുവ രാജ്യത്തെമ്പാടും
പ്രസിദ്ധനാവുകയും ചെയ്തു.

### ആഖാന്റെ പാപം

7 പക്ഷേ യിസ്രായേൽജനത ദൈവത്തെ
അനുസരിച്ചില്ല. യെഹൂദയുടെ ഗോത്ര
ത്തിൽ ആഖാൻ എന്നൊരാളുണ്ടായിരുന്നു. കർ
മ്മിയുടെ പുത്രനായിരുന്നു അയാൾ. കർമ്മി
സബ്ദിയുടെ പുത്രൻ. സബ്ദി സെരാകിന്റെ
പുത്രനും. നശിപ്പിക്കപ്പെടേണ്ട ചില സാധന
ങ്ങൾ ആഖാൻ കൈവശം വച്ചിരുന്നു. അതി
നാൽ യഹോവ യിസ്രായേൽജനതയോടു വള
രെയധികം കോപിച്ചു.
2യെരീഹോ അവർ തോല്പിച്ചതിനു ശേഷം
യോശുവ ചിലരെ ഹായിയിലേക്കയച്ചു. ബേ
ഥേലിനു കിഴക്ക് ബേഥവേനിന് അടുത്തായി
രുന്നു ഹായി. യോശുവ അവരോടു പറഞ്ഞു,
"ഹായിയിലേക്കു പോയി അവിടത്തെ ദൗർബ്ബ
ല്യങ്ങൾ കണ്ടെത്തുക." അതിനാൽ അവർ ചാര
പ്രവർത്തനത്തിന് അവിടേക്കു പോയി.
3പിന്നീട് അവർ യോശുവയുടെ അടുത്ത്
മടങ്ങിയെത്തി. അവർ പറഞ്ഞു, "ഹായി ഒരു
ദുർബ്ബലസ്ഥലമാണ്. ആ സ്ഥലത്തെ തോല്പി
ക്കാൻ നമ്മൾ എല്ലാവരും തന്നെ വേണമെന്നില്ല.
രണ്ടായിരമോ മൂവായിരമോ പേരെ മാത്രമേ
അങ്ങോട്ടയയ്ക്കേണ്ടതുള്ളൂ. മുഴുവൻ സേനയേ
യും ഉപയോഗിക്കേണ്ട ആവശ്യമില്ല. നമുക്കെ
തിരെ യുദ്ധം ചെയ്യാൻ അവിടെ വളരെക്കുറച്ചു
പേരേ ഉള്ളൂ."
4-5അതിനാൽ മൂവായിരത്തോളം പേർ ഹായി
യിലേക്കു പോയി. പക്ഷേ ഹായി ദേശക്കാർ
മുപ്പത്താറ് യിസ്രായേലുകാരെ വധിച്ചു.
യിസ്രായേൽജനത ഓടിപ്പോകുകയും ചെയ്തു.
ഹായിക്കാർ അവരെ നഗരകവാടങ്ങളിൽ നിന്ന്
കല്ലുമടകൾ വരെ ഓടിച്ചു. ഹായി ദേശക്കാർ
അവരെ ദയനീയമായി പരാജയപ്പെടുത്തി.
അതുകണ്ടപ്പോൾ യിസ്രായേൽജനത വല്ലാ
തെ ഭയക്കുകയും അവരുടെ ധൈര്യം നഷ്ടപ്പെ
ടുകയും ചെയ്തു. 6ഇതു കേട്ടപ്പോൾ യോശുവ
ദു:ഖം പ്രകടിപ്പിക്കാൻ തന്റെ വസ്ത്രങ്ങൾ
വലിച്ചുകീറി. അവൻ വിശുദ്ധപെട്ടകത്തിനു
മുന്നിൽ നമസ്കരിച്ചു. സായാഹ്നംവരെ യോശു
വ അവിടെ തങ്ങി. യിസ്രായേൽ നേതാക്കളും
അങ്ങനെ തന്നെ ചെയ്തു. ദു:ഖം പ്രകടിപ്പി
ക്കാൻ അവർ തങ്ങളുടെ തലയിൽ ചെളിവാരി
യിട്ടു.
7യോശുവ പറഞ്ഞു, "എന്റെ യജമാനനായ
യഹോവേ! ഞങ്ങളുടെ ജനതയെ നീ യോർ
ദ്ദാൻനദി കടത്തിക്കൊണ്ട് വന്നു. എന്തിനാണ്
ഞങ്ങളെ ഇത്ര ദൂരെ കൊണ്ടുവന്ന് അമോര്യ
ർക്കു കൊല്ലാൻ കൊടുക്കുന്നത്? ഞങ്ങൾ യോർ
ദ്ദാൻനദിയുടെ മറുകരയിൽ സംതൃപ്തരായി
കഴിയുകയായിരുന്നുവല്ലോ! 8എന്റെ ജീവനാ
ണെ വാഗ്ദാനം ചെയ്യുന്നു. യഹോവേ!
ഇപ്പോൾ എനിക്കു മറ്റൊന്നും പറയാൻ കഴിയി
ല്ല. യിസ്രായേൽ ശത്രുവിനു കീഴടങ്ങി. 9എന്താ
ണു സംഭവിച്ചതെന്ന് കനാന്യരും ഈ രാജ്യത്തെ
മറ്റുള്ളവരും കേൾക്കും. അപ്പോൾ അവർ ഞങ്ങ
ളെ ആക്രമിച്ചു വധിക്കും! അപ്പോൾ നിന്റെ
മഹത്തായ നാമം സംരക്ഷിക്കാൻ നീ എന്തു
ചെയ്യും? 10യഹോവ യോശുവയോടു പറഞ്ഞു,
"നീയെന്തിനാണ് വീണു കിടക്കുന്നത്? എഴു
ന്നേൽക്കൂ! 11യിസ്രായേൽജനത എനിക്കെതിരെ
പാപം ചെയ്തിരിക്കുന്നു. അവരോടു ഞാൻ
അനുസരിക്കാൻ കല്പിച്ച കാരാർ അവർ ലംഘി
ച്ചു. നശിപ്പിക്കാൻ ഞാൻ അവരോടു കല്പിച്ച
ചില സാധനങ്ങൾ അവർ എടുത്തു. അവർ
എന്നിൽനിന്നും മോഷ്ടിച്ചു. അവർ നുണ പറ
ഞ്ഞു, ആ സാധനങ്ങൾ അവർ അവർക്കു
വേണ്ടി തന്നെ എടുത്തു. 12അതിനാലാണ്
യിസ്രായേൽജനത യുദ്ധത്തിൽ പരാജയപ്പെ
ട്ടത്. പാപം ചെയ്തതിനാൽ അവർ നശിപ്പിക്ക
പ്പെടണം. ഞാൻ നിങ്ങളെ തുടർന്ന് സഹായി
ക്കില്ല. നശിപ്പിക്കാൻ ഞാൻ കല്പിച്ച സാധന
ങ്ങൾ നിങ്ങൾ നശിപ്പിക്കാതെ ഞാൻ നിങ്ങളോ
ടൊത്തു തുടരുകയില്ല.
13"ഇപ്പോൾ പോയി ജനങ്ങളെ ശുദ്ധീകരി
ക്കുക. ജനങ്ങളോടു ഇങ്ങനെ പറയുക,
'നിങ്ങൾ സ്വയം ശുദ്ധീകരിക്കുക. നാളത്തേക്കു
തയ്യാറെടുക്കുക. താൻ കല്പിച്ചതുപോലെ ചില

സാധനങ്ങൾ നശിപ്പിക്കാതെ യിസ്രായേൽജന
തയിൽ ചിലർ കൈവശം വച്ചുവെന്ന് യിസ്രാ
യേലിന്റെ ദൈവമാകുന്ന യഹോവ പറയുന്നു.
ആ സാധനങ്ങൾ ദൂരെക്കളയാത്തിടത്തോളം
കാലം നിങ്ങൾക്കു ശത്രുക്കളെ തോല്പിക്കാനാ
വില്ല.
14“‘നാളെ രാവിലെ നിങ്ങൾ യഹോവയുടെ
സന്നിധിയിൽ നിൽക്കണം. എല്ലാ ഗോത്രങ്ങളും
യഹോവയുടെ സന്നിധിയിൽ വരണം.
യഹോവ ഒരു ഗോത്രത്തെ തെരഞ്ഞെടുക്കും.
അനന്തരം ആ ഗോത്രം മാത്രം യഹോവയുടെ
മുമ്പിൽ നിൽക്കുക. അനന്തരം ആ ഗോത്രത്തിൽ
നിന്ന് ഒരു വംശത്തെ യഹോവ തെരഞ്ഞെടു
ക്കും. ആ വംശക്കാർ മാത്രം പിന്നീട് യഹോവ
യുടെ മുമ്പിൽ നിൽക്കുക. അപ്പോൾ ആ വംശ
ത്തിലെ ഓരോ കടുംബത്തെയും യഹോവ പരി
ശോധിക്കും. അനന്തരം യഹോവ ഒരു കുടുംബ
ത്തെ തെരഞ്ഞെടുക്കും. അനന്തരം ആ കുടുംബം
വേണം യഹോവയുടെ സന്നിധിയിൽ നിൽ
ക്കാൻ. അപ്പോൾ യഹോവ ആ കുടുംബത്തിൽ
ഓരോരുത്തരെയും പരിശോധിക്കും. 15നമ്മൾ
നശിപ്പിക്കേണ്ടിയിരുന്ന സാധനം കയ്യിലുള്ള
വൻ അപ്പോൾ പിടിക്കപ്പെടും. അനന്തരം
അയാൾ അഗ്നിയിൽ നശിപ്പിക്കപ്പെടും. അവ
ന്റേതായിട്ടുള്ള എല്ലാ സാധനങ്ങളും അവനോ
ടൊപ്പം നശിക്കുകയും ചെയ്യും. അയാൾ യഹോ
വയുമായുള്ള കരാർ ലംഘിച്ചു. യിസ്രായേൽ
ജനതയോടു അയാൾ ഒരു വലിയ തിന്മ പ്രവർ
ത്തിച്ചു!’”
16പിറ്റേന്ന് അതിരാവിലെ, യോശുവ ജന
തയെ മുഴുവൻ യഹോവയുടെ സവിധത്തിലേ
ക്കു നയിച്ചു. എല്ലാ ഗോത്രങ്ങളും യഹോവ
യ്ക്കു മുമ്പിൽ നിന്നു. യഹോവ, യെഹൂദയുടെ
ഗോത്രത്തെ തെരഞ്ഞെടുത്തു. 17അതിനാൽ
യെഹൂദയുടെ ഗോത്രത്തിലെ എല്ലാ വംശങ്ങ
ളും യഹോവയുടെ മുമ്പിൽ നിന്നു. സേരഹ്
വംശത്തെ യഹോവ തെരഞ്ഞെടുത്തു. അന
ന്തരം സേരഹ് വംശത്തിലെ എല്ലാ കുടുംബങ്ങ
ളും യഹോവയുടെ മുമ്പിൽ നിന്നു. സബ്ദി
യുടെ കുടുംബം തെരഞ്ഞെടുക്കപ്പെട്ടു. 18അന
ന്തരം ആ കുടുംബത്തിലുള്ള എല്ലാവരും യഹോ
വയുടെ മുമ്പിൽ വന്നു നിൽക്കാൻ യോശുവ
പറഞ്ഞു. കർമ്മിയുടെ പുത്രനായ ആഖാനെ
യഹോവ തെരഞ്ഞെടുത്തു. (കർമ്മി, സബ്ദി
യുടെ പുത്രനായിരുന്നു. സേരെഹിന്റെ പുത്ര
നായിരുന്നു സബ്ദി.)
19അനന്തരം യോശുവ ആഖാനോടു പറഞ്ഞു,
“മകനേ, പ്രാർത്ഥിക്കൂ. യിസ്രായേലിന്റെ ദൈ
വമാകുന്ന യഹോവയെ നീ ആദരിക്കൂ. നിന്റെ
പാപങ്ങൾ അവനോടു ഏറ്റുപറയുകയും
ചെയ്യൂ. നീ എന്താണു ചെയ്തതെന്ന് ഒന്നും
ഒളിച്ചുവയ്ക്കാതെ എന്നോടു പറയൂ!”
20ആഖാൻ മറുപടി പറഞ്ഞു, “അതു ശരി
യാണ്! യിസ്രായേലിന്റെ ദൈവമാകുന്ന
യഹോവയ്ക്കെതിരെ ഞാൻ പാപം ചെയ്തു.
ഞാൻ ചെയ്തത് ഇതാണ്; 21യെരീഹോയും
അതിലെ സാധനങ്ങളും നമ്മൾ പിടിച്ചെടു
ത്തു. ബാബിലോണിൽനിന്നുള്ള മനോഹരമായ
ഒരു മേലങ്കിയും അഞ്ചു പൗണ്ടോളം വെള്ളിയും
ഒരു പൗണ്ടോളം സ്വർണ്ണവും ഞാൻ കാണാനി
ടയായി. അവ ഞാൻ ആഗ്രഹിച്ചു. അതിനാൽ
ഞാൻ അവ എടുത്തു. എന്റെ കൂടാരത്തിന
ടിയിൽ നിലത്ത് അവ കുഴിച്ചിട്ടിട്ടുണ്ട്. വെള്ളി
മേലങ്കിയുടെ അടിയിലാണ്.”

22അതിനാൽ യോശുവ ചിലരെ കൂടാരത്തി
ലേക്കു അയച്ചു. അവർ കൂടാരത്തിലേക്ക് ഓടി
ച്ചെന്ന് അതിൽ ഒളിപ്പിച്ചു വച്ച സാധനങ്ങൾ
കണ്ടെടുത്തു. വെള്ളി, മേലങ്കിയുടെ കീഴിലു
ണ്ടായിരുന്നു. 23അവർ ആ സാധനങ്ങൾ കൂടാര
ത്തിൽനിന്നും പുറത്തു കൊണ്ടുവന്നു. അവർ
അതെല്ലാം യോശുവയുടെയും മറ്റ് യിസ്രായേ
ലുകാരുടെയും അടുത്തേക്ക് കൊണ്ടുവന്നു.
അവർ അവ യഹോവയുടെ മുമ്പിൽ നില
ത്തെറിഞ്ഞു.
24പിന്നെ, യോശുവയും മറ്റെല്ലാവരും ചേർന്ന്
സേരഹിന്റെ പുത്രനായ ആഖാനെ ആഖോർ
താഴ്വരയിലേക്കു നയിച്ചു. വെള്ളി, മേലങ്കി,
സ്വർണ്ണം, ആഖാന്റെ പുത്രന്മാരും പുത്രിമാരും,
അവന്റെ കാളകൾ, കഴുതകൾ, ആടുകൾ,
കൂടാരം അങ്ങനെ അവന്റെ എല്ലാ സാധനങ്ങ
ളും അവർ കൂടെ കൊണ്ടുപോയി. എല്ലാ സാധ
നങ്ങളും അവർ ആഖാനോടൊപ്പം ആഖോർ
താഴ്വരയിലേക്കു കൊണ്ടുപോയി.
25അപ്പോൾ യോശുവ പറഞ്ഞു, “നീ ഞങ്ങ
ൾക്കു വളരെ കുഴപ്പങ്ങളുണ്ടാക്കി! എന്നാലി
പ്പോൾ യഹോവ നിനക്കു കുഴപ്പങ്ങളുണ്ടാക്കും!”
പിന്നെ എല്ലാവരും ആഖാന്റെയും കുടുംബ
ത്തിന്റെയും മേൽ കല്ലെറിഞ്ഞ് അവരെ
കൊന്നു. എന്നിട്ട് അവരെ അവർക്കുള്ള സാധന
ങ്ങൾ സഹിതം ജനങ്ങൾ ദഹിപ്പിച്ചു. 26ആഖാ
നെ കത്തിച്ചശേഷം അവന്റെ മേൽ അവർ
വലിയ കല്ലുകൾ എടുത്തു വച്ചു. ആ പാറകൾ
ഇന്നും അവിടെയുണ്ട്. അങ്ങനെ ദൈവം ആഖാ
നെ യാതനപ്പെടുത്തി. അതിനാലാണ് ആ
സ്ഥലത്തിന് ആഖോർതാഴ്വര എന്നു പേരു
വന്നത്. അതിനുശേഷം യഹോവ ജനങ്ങളോടു
കോപിച്ചില്ല.

### ഹായി നശിപ്പിക്കപ്പെട്ടു

8 അനന്തരം യഹോവ യോശുവയോടു പറ
ഞ്ഞു, “ഭയപ്പെടരുത്, തളരരുത്. നിന്റെ മുഴു
വൻ പടയാളികളെയും ഹായിയിലേക്കു നയി
ക്കുക. ഹായിയിലെ രാജാവിനെ തോല്പിക്കാൻ
നിന്നെ ഞാൻ സഹായിക്കാം. അവന്റെ ജനത
യെയും അവന്റെ നഗരത്തെയും അവന്റെ
ഭൂമിയെയും ഞാൻ നിങ്ങൾക്കു തരുന്നു. 2യെരീ
ഹോയോടും അതിന്റെ രാജാവിനോടും ചെ
യ്തതു തന്നെ നിങ്ങൾ ഹായിയോടും അതി
ന്റെ രാജാവിനോടും ചെയ്യുക. അപ്പോൾ മാത്ര
മേ നിങ്ങൾക്ക് അവരുടെ മൃഗസമ്പത്ത് കയ്യട
ക്കാൻ കഴിയൂ. ആ സമ്പത്തും മൃഗങ്ങളെയും
നിങ്ങൾക്കിടയിൽ പങ്കു വയ്ക്കണം. ഇപ്പോൾ
നഗരത്തിനു പിന്നിൽ ഒളിച്ചിരിക്കാൻ നിങ്ങ
ളുടെ ഭടന്മാരിൽ ചിലരോടു പറയുക.”
3അതിനാൽ യോശുവ തന്റെ സൈന്യത്തെ
മുഴുവൻ ഹായിയിലേക്കു നയിച്ചു. തന്റെ ഏറ്റ
വും മികച്ച മുപ്പതിനായിരം ഭടന്മാരെ യോശുവ
തെരഞ്ഞെടുത്തു. അവൻ അവരെ രാത്രിയിൽ
തന്നെ അയച്ചു. 4യോശുവ അവർക്ക് ഈ കല്പന
നൽകി: “ഞാൻ നിങ്ങളോടു പറയുന്നത് ശ്രദ്ധ
യോടെ കേൾക്കുക. നഗരത്തിനു പുറത്തുള്ള
പ്രദേശത്ത് നിങ്ങൾ ഒളിച്ചിരിക്കണം. ആക്രമി
ക്കാൻ തക്കം പാർത്തിരിക്കുക. നഗരത്തിൽ
നിന്നും വളരെ അകലേക്കു പോകരുത്. ജാഗ്രത
യോടെ ഇരിക്കുക. 5എന്നോടൊപ്പമുള്ളവരെയും
നയിച്ച് ഞാൻ നഗരത്തെ ചുറ്റി നടക്കാം. നഗര
ത്തിലുള്ളവർ ഞങ്ങൾക്കെതിരെ യുദ്ധത്തിനു

വന്നെന്നിരിക്കും. ഞങ്ങൾ മുമ്പു ചെയ്തതു
പോലെ തിരിഞ്ഞോടും.
6അവർ ഞങ്ങളെ നഗരത്തിൽനിന്നും ഓടി
ക്കും. മുമ്പത്തെപ്പോലെ ഞങ്ങൾ ഓടിപ്പോവു
കയാണെന്ന് അവർ ധരിക്കും. അതിനാൽ
ഞങ്ങൾ ഓടിപ്പോകും. 7അനന്തരം നിങ്ങൾ ഒളി
ച്ചിരിക്കുന്നിടത്തുനിന്ന് ചാടി വന്ന് നഗരത്തി
ന്റെ നിയന്ത്രണം ഏറ്റെടുക്കണം. നിങ്ങൾക്കു
വിജയിക്കാനുള്ള ശക്തി നിങ്ങളുടെ ദൈവമാ
കുന്ന യഹോവ നൽകും.
8"യഹോവ പറയുന്നതു നിങ്ങൾ ചെയ്യണം.
എന്നെ നിരീക്ഷിക്കുക. നഗരത്തെ ആക്രമിക്കാ
നുള്ള കല്പന ഞാൻ നിങ്ങൾക്കു തരും. നഗര
ത്തിന്റെ നിയന്ത്രണം ഏറ്റെടുത്ത് അത് തീ
വയ്ക്കുക."
9അനന്തരം യോശുവ അവരെ ഒളിസ്ഥലത്തു
കൊണ്ടുപോയി കാത്തിരുന്നു. അവർ ബേഥേ
ലിനും ഹായിയ്ക്കും ഇടയ്ക്കുള്ള ഒരു സ്ഥലത്തേ
ക്കു പോയി. ഹായിയ്ക്കു പടിഞ്ഞാറായിരുന്നു
ആ സ്ഥലം. യോശുവ രാത്രി തന്റെ ജനതയോ
ടൊപ്പം കഴിഞ്ഞു. 10പിറ്റേന്ന് അതിരാവിലെ,
യോശുവ ജനങ്ങളെ വിളിച്ചുകൂട്ടി. അനന്തരം
യോശുവയും യിസ്രായേൽനേതാക്കളും അവരെ
ഹായിയിലേക്കു നയിച്ചു. 11യോശുവയോടൊ
ത്തുണ്ടായിരുന്ന ഭടന്മാർ മുഴുവൻ ഹായിയിലേ
ക്കു മുന്നേറി. അവർ നഗരത്തിനു മുമ്പിൽ
നിന്നു. നഗരത്തിനു വടക്ക് പട്ടാളം പാളയമ
ടിച്ചു. സൈന്യത്തിനും ഹായിയ്ക്കുമിടയിൽ
ഒരു താഴ്വരയുണ്ടായിരുന്നു.
12അങ്ങനെ യോശുവ അയ്യായിരം പേരെ
തെരഞ്ഞെടുത്തു. ബേഥേലിനും ഹായിയ്ക്കും
ഇടയ്ക്ക് നഗരത്തിനു പിടിഞ്ഞാറുള്ള സ്ഥല
ത്ത് യോശുവ അവരെ ഒളിപ്പിച്ചിരുത്തി. 13അ
ങ്ങനെ യോശുവ തന്റെയാളുകളെ യുദ്ധസജ്ജ
രാക്കി. പ്രധാന താവളം നഗരത്തിനു വടക്കു
വശത്തായിരുന്നു. മറ്റുള്ളവർ നഗരത്തിനു പടി
ഞ്ഞാറ് ഒളിച്ചിരുന്നു. ആ രാത്രിയിൽ യോശുവ
താഴ്വരയിലേക്കിറങ്ങി.
14പിന്നീട് ഹായിയിലെ രാജാവ് യിസ്രായേ
ലിന്റെ സൈന്യത്തെ കണ്ടു. രാജാവും അവ
ന്റെയാളുകളും യിസ്രായേൽ ജനതയോടു
യുദ്ധം ചെയ്യാൻ ധൃതിയിൽ പുറപ്പെട്ടു. ഹായി
രാജാവ് നഗരത്തിന്റെ കിഴക്കു വശത്ത് യോർ
ദ്ദാൻതാഴ്വരയുടെ ഭാഗത്തേക്കുപോയി. അതി
നാൽ നഗരത്തിനു പിന്നിൽ ഭടന്മാർ ഒളിച്ചിരി
ക്കുന്നത് അവൻ കണ്ടില്ല.
15യോശുവയും യിസ്രായേലുകാരും തങ്ങളെ
പുറകോട്ടു തള്ളാൻ ഹായി സൈന്യത്തെ
അനുവദിച്ചു. യോശുവയും മറ്റുള്ളവരും നഗര
ത്തിനു കിഴക്ക് മരുഭൂമിയിലേക്കോടി. 16നഗരവാ
സികൾ ആർത്തുവിളിച്ചുകൊണ്ട് യോശുവ
യെയും അവന്റെയാളുകളെയും ഓടിക്കാൻ
തുടങ്ങി. എല്ലാവരും നഗരം വിട്ടു. 17ഹായിയി
ലെയും ബേഥേലിലെയും ജനങ്ങളെല്ലാം
യിസ്രായേൽസേനയെ പിന്തുടർന്നു. നഗരം
തുറന്നു കിടന്നിരുന്നു. അതിനെ സംരക്ഷിക്കാൻ
ആരും ഉണ്ടായിരുന്നില്ല.
18അപ്പോൾ യഹോവ യോശുവയോടു
പറഞ്ഞു, "നിന്റെ കുന്തം ഹായിനഗരത്തിനു
നേരെ പിടിക്കുക. ആ നഗരം ഞാൻ നിനക്കു
തരാം." അതിനാൽ യോശുവ തന്റെ കുന്തം
ഹായിനഗരത്തിനു നേരെ പിടിച്ചു. 19ഒളിച്ചിരി
ക്കുകയായിരുന്ന യിസ്രായേലുകാർ അതു
കണ്ടു. അവർ പെട്ടെന്ന് തങ്ങളുടെ ഒളിസ്ഥല
ങ്ങളിൽനിന്നും പുറത്തേക്കു വന്ന് നഗരത്തിലേ
ക്കോടി. അവർ നഗരത്തിൽ പ്രവേശിച്ച് അതി
ന്റെ നിയന്ത്രണം ഏറ്റെടുത്തു. അനന്തരം ഭട
ന്മാർ നഗരത്തിനു തീ വച്ചു.
20ഹായിയിലെ ജനങ്ങൾ തിരിഞ്ഞു നോക്കി
യപ്പോൾ തങ്ങളുടെ നഗരം എരിയുന്നതാണ്
കണ്ടത്. ആകാശത്തേക്കു പുക ഉയരുന്നത്
അവർ കണ്ടു. അതിനാൽ അവർക്കു ശക്തിയും
ധൈര്യവും നഷ്ടപ്പെട്ടു. അവർ യിസ്രായേലു
കാരെ ഓടിക്കുന്നത് നിർത്തി. യിസ്രായേലു
കാർ ഓടിപ്പോകുന്നതും നിർത്തി. അവർ തിരി
ഞ്ഞ് ഹായിജനതയോടു യുദ്ധം ചെയ്യാൻ
പോയി. ഹായിജനതയ്ക്ക് ഓടിപ്പോകാൻ സുര
ക്ഷിതമായ ഒരു സ്ഥലവും ഉണ്ടായിരുന്നില്ല.
21തങ്ങളുടെ സൈന്യം നഗരത്തിന്റെ നിയന്ത്ര
ണം ഏറ്റെടുത്തത് യോശുവയും അവന്റെയാളു
കളും കണ്ടു. നഗരത്തിൽനിന്നും പുക ഉയരു
ന്നത് അവർ കണ്ടു. അവർ ഓട്ടം നിർത്തി
തിരിഞ്ഞ് ഹായിജനതയോടു യുദ്ധത്തിനു മുതി
ർന്നപ്പോഴായിരുന്നു അത്. 22അപ്പോൾ ഒളിച്ചി
രുന്നവർ നഗരത്തിൽനിന്നും വന്ന് യുദ്ധത്തിനു
സഹായിച്ചു. യിസ്രായേൽസൈന്യം രണ്ടു വശ
ത്തുനിന്നും വന്ന് ഹായിജനതയെ കുടുക്കി.
യിസ്രായേൽ അവരെ തോല്പിച്ചു. ഹായിയിലെ
ഒരാൾ പോലും അവശേഷിക്കാത്തതുവരെ-
ശത്രുക്കളിലൊരാളും രക്ഷപ്പെടാത്തതുവരെ-
അവർ യുദ്ധം ചെയ്തു. 23പക്ഷേ ഹായി രാജാ
വ് ജീവനോടെ ഇരുന്നു. യോശുവയുടെ ആളു
കൾ അവനെ യോശുവയുടെ അടുത്തു കൊണ്ടു
വന്നു.

### യുദ്ധ നിരൂപണം

24യുദ്ധത്തിനിടയിൽ യിസ്രായേൽസൈന്യം
ഹായിക്കാരെ വയലുകളിലേക്കും മരുഭൂമിയി
ലേക്കും തുരത്തി. അങ്ങനെ ഹായിയിലെ ജന
ങ്ങളെ മരുഭൂമിയിലും വയലുകളിലും വച്ച്
യിസ്രായേൽസൈന്യം കൊന്നു. അനന്തരം
യിസ്രായേൽസൈന്യം ഹായിയിലേക്കു മടങ്ങി
അവിടെ ജീവിച്ചിരുന്നവരെ വധിച്ചു. 25അന്നു
തന്നെ ഹായിയിലെ മുഴുവൻ പേരും മരിച്ചു.
അവിടെ പന്തീരായിരം സ്ത്രീ-പുരുഷന്മാരുണ്ടാ
യിരുന്നു. 26യോശുവ തന്റെ കുന്തം ഹായി
യുടെ നേർക്കു ചൂണ്ടി നഗരം നശിപ്പിക്കാൻ
തന്റെ ആളുകൾക്കു സൂചന നൽകി. നഗരത്തി
ലെ മുഴുവൻ ജനങ്ങളും നശിക്കുംവരെ യോശുവ
നിർത്തിയില്ല. 27യിസ്രായേൽജനത നഗരത്തി
ലെ മൃഗങ്ങളെയും മറ്റു സാധനങ്ങളെയും തങ്ങ
ൾക്കുവേണ്ടി സൂക്ഷിച്ചുവച്ചു. യോശുവയ്ക്കു
കല്പനകൾ നൽകിയപ്പോൾ അവൻ ചെയ്യണ
മെന്ന് യഹോവ നിർദ്ദേശിച്ച കാര്യങ്ങൾ തന്നെ
യാണത്.

28അനന്തരം യോശുവ ഹായിനഗരം കത്തി
ച്ചു. ആ നഗരം ശൂന്യമായ ഒരു കൽക്കൂന
മാത്രമായി. ഇന്നും അതങ്ങനെ തന്നെ. 29ഹായി
രാജാവിനെ യോശുവ ഒരു മരത്തിൽ തൂക്കി.
വൈകുന്നേരം വരെ അവർ രാജാവിനെ മര
ത്തിൽ തൂക്കിയിട്ടു. അസ്തമനത്തിൽ, രാജാവി
ന്റെ ശരീരം മരത്തിൽനിന്നും താഴെയിറക്കാൻ
യോശുവ തന്റെ ഭൃത്യന്മാരോടു പറഞ്ഞു.
അവർ ആ ശരീരം നഗരകവാടത്തിങ്കൽ താഴേ
ക്കെറിഞ്ഞു. അനന്തരം അവർ ശരീരം ധാരാളം
കല്ലുകൾകൊണ്ട് മൂടി. ആ കൽക്കൂമ്പാരം ഇന്നും
അവിടെ കാണാം.

### അനുഗ്രഹങ്ങളുടെയും ശാപങ്ങളുടെയും വായന

30അനന്തരം യോശുവ യിസ്രായേലിൻെറ
ദൈവമായ യഹോവയ്ക്കുവേണ്ടി ഒരു യാഗ
പീഠം നിർമ്മിച്ചു. ഏബാൽപർവ്വതത്തിലാണ്
അവൻ യാഗപീഠം നിർമ്മിച്ചത്. 31യാഗപീഠ
ങ്ങൾ എങ്ങനെ നിർമ്മിക്കണമെന്ന് യഹോവയു
ടെ ഭൃത്യനായ മോശെ യിസ്രായേൽജനതയോടു
പറഞ്ഞിരുന്നു. അതിനാൽ യോശുവ മോശെ
യുടെ ന്യായപ്രമാണപുസ്തകത്തിൽ എഴുതി
യിരുന്നതുപോലെ യാഗപീഠം നിർമ്മിച്ചു. മുറി
ക്കാത്ത കല്ലുകൾ ഉപയോഗിച്ചാണ് യാഗപീഠം
നിർമ്മിക്കപ്പെട്ടത്. ആ കല്ലുകളിൽ ഒരുപകരണ
വും ഒരിക്കലും ഉപയോഗിച്ചിരുന്നില്ല. അവർ
യഹോവയ്ക്ക് ആ യാഗപീഠത്തിൽ ഹോമ
യാഗം അർപ്പിച്ചു. സമാധാനബലികളും അവർ
അർപ്പിച്ചു. 32യോശുവ അവിടെ മോശെയുടെ
നിയമങ്ങൾ കല്ലുകളിൽ എഴുതിവച്ചു. മുഴുവൻ
യിസ്രായേലുകാർക്കും കാണത്തക്കവിധമാണ്
അവനതു ചെയ്തത്. 33മൂപ്പന്മാർ, ഉദ്യോഗസ്ഥ
ന്മാർ, ന്യായാധിപന്മാർ തുടങ്ങി എല്ലാ യിസ്രാ
യേലുകാരും വിശുദ്ധപെട്ടകത്തിനു ചുറ്റും കൂടി
യിരുന്നു. യഹോവയുടെ കരാറിൻെറ പെട്ടകം
ചുമന്നിരുന്ന ലേവ്യ പുരോഹിതന്മാർക്കു മുമ്പി
ലായിരുന്നു അവർ നിന്നത്. യിസ്രായേൽജന
തയും അവരോടൊപ്പമുണ്ടായിരുന്ന മറ്റു ജനത
കളും അവിടെ നില്പുണ്ടായിരുന്നു. പകുതിയാ
ളുകൾ ഏബാൽപർവ്വതത്തിനു മുമ്പിലും
ബാക്കിയാളുകൾ ഗെരിസീം പർവ്വതത്തിനു
മുമ്പിലും നിന്നു. അങ്ങനെ ചെയ്യാൻ യഹോവ
യുടെ ഭൃത്യനായ മോശെ ജനങ്ങളോടു പറഞ്ഞി
രുന്നു. ഈ അനുഗ്രഹത്തിനുവേണ്ടിയാണ്
അങ്ങനെ നിൽക്കാൻ മോശെ പറഞ്ഞത്.

34അനന്തരം യോശുവ നിയമം മുഴുവൻ
വായിച്ചു. അനുഗ്രഹങ്ങളും ശാപങ്ങളും യോശു
വ വായിച്ചു. ന്യായപ്രമാണപുസ്തകത്തിൽ
എഴുതപ്പെട്ടിരുന്നതു പോലെ തന്നെയാണവൻ
അതു വായിച്ചത്. 35യിസ്രായേലിലെ മുഴുവൻ
ജനങ്ങളും അവിടെ ഒത്തുകൂടിയിരുന്നു. എല്ലാ
സ്ത്രീകളും കുട്ടികളും യിസ്രായേലുകാരോ
ടൊപ്പം വസിച്ചിരുന്ന മുഴുവൻ വിദേശികളും
അവിടെ കൂടിയിരുന്നു. മോശെ നൽകിയ
ഓരോ കല്പനയും യോശുവ വായിക്കുകയും
ചെയ്തു.

### ഗിബെയോൻകാർ യോശുവയെ കുടുക്കുന്നു

9 യോർദ്ദാൻനദിക്കു പടിഞ്ഞാറുള്ള എല്ലാ
രാജാക്കന്മാരും ഇക്കാര്യങ്ങളെപ്പറ്റി കേട്ടു.
ഹിത്യർ, അമോര്യർ, കനാന്യർ, പെരിസ്യർ,
ഹിവ്യർ, യെബൂസ്യർ എന്നീ ജനങ്ങളുടെ രാജാ
ക്കന്മാരായിരുന്നു അവർ. അവർ മലമ്പ്രദേശ
ത്തും അതിൻെറ താഴ്വരകളിലും താമസിച്ചു.
മദ്ധ്യധരണ്യാഴിയുടെ തീരപ്രദേശത്ത് ലെബാ
നോൻവരെയുള്ള പ്രദേശത്തും അവർ താമസി
ച്ചിരുന്നു. 2ഈ രാജാക്കന്മാർ ഒരുമിച്ചുകൂടി.
യോശുവയ്ക്കും യിസ്രായേൽജനതയ്ക്കുമെ
തിരെ യുദ്ധം ചെയ്യാൻ അവർ പദ്ധതിയിട്ടു.

3യെരീഹോയെയും ഹായിയെയും യോശുവ
എങ്ങനെ തോല്പിച്ചു എന്നത് ഗിബെയോ
നിലെ ജനങ്ങൾ കേട്ടു. 4അതിനാൽ അവർ
യിസ്രായേൽജനതയെ കബളിപ്പിക്കാൻ തീരു
മാനിച്ചു. അവരുടെ പദ്ധതി ഇങ്ങനെയായി
രുന്നു. പൊട്ടിയതും പൊളിഞ്ഞതുമായ പഴയ
തുരുത്തികൾ അവർ ശേഖരിച്ചു. ഈ പഴയ
തുരുത്തികൾ അവർ തങ്ങളുടെ മൃഗങ്ങളുടെ പുറ
ത്തു കയറ്റി. വളരെ ദൂരെനിന്നു വരികയാ
ണെന്നു കാണിക്കാൻ അവർ പഴയ ചാക്കുകളും
മൃഗങ്ങളുടെ പുറത്തു കയറ്റി. 5പഴയ ചെരുപ്പു
കൾ അവർ ധരിച്ചു. പഴയ വസ്ത്രങ്ങളും ധരി
ച്ചു. ഉണങ്ങി പൂപ്പു പിടിച്ച അപ്പങ്ങളും അവർ
കയ്യിൽ കരുതി. അങ്ങനെ അവർ വളരെ ദൂരെ
നിന്നും വരുന്നതായി തോന്നിച്ചു. 6അനന്തരം
അവർ യിസ്രായേൽജനതയുടെ പാളയത്തി
ലേക്കു പോയി. ഗിൽഗാലിനടുത്തായിരുന്നു
പാളയം.

അവർ യോശുവയുടെ അടുത്തെത്തി പറ
ഞ്ഞു, "ഞങ്ങൾ വളരെ ദൂരെനിന്നും വരിക
യാണ്. ഞങ്ങൾ നിങ്ങളുമായി ഒരു സമാധാന
ഉടമ്പടിയുണ്ടാക്കാൻ ആഗ്രഹിക്കുന്നു."

7യിസ്രായേലുകാർ ഈ ഹിവ്യരോടു പറ
ഞ്ഞു, "നിങ്ങൾ ഞങ്ങളെ മണ്ടന്മാരാക്കാൻ ശ്രമി
ക്കുകയായിരിക്കാം. നിങ്ങൾ ഞങ്ങളുടെ അടു
ത്തു വസിക്കുന്നവരായിരിക്കാം. നിങ്ങൾ എവി
ടുന്നു വന്നവരാണെന്നു വ്യക്തമാകുന്നതുവരെ
നിങ്ങളുമായി ഒരു സമാധാന ഉടമ്പടിയുണ്ടാ
ക്കാൻ ഞങ്ങൾക്കു വയ്യ."

8ഹിവ്യർ യോശുവയോടു പറഞ്ഞു, "ഞങ്ങൾ
നിങ്ങളുടെ ഭൃത്യന്മാർ." പക്ഷേ യോശുവ ചോദി
ച്ചു, "നിങ്ങൾ ആരാണ്? എവിടെ നിന്നും വരു
ന്നു?" 9അവർ മറുപടി പറഞ്ഞു, "ഞങ്ങൾ
നിങ്ങളുടെ സേവകർ. വിദൂരമായൊരു രാജ്യ
ത്തുനിന്നാണ് ഞങ്ങൾ വരുന്നത്. നിങ്ങളുടെ
ദൈവമാകുന്ന യഹോവയുടെ മഹത്തായ
ശക്തിയെപ്പറ്റി കേട്ടാണ് ഞങ്ങൾ വന്നത്.
അവൻെറ പ്രവൃത്തികളെപ്പറ്റി ഞങ്ങൾ കേട്ടു.
അവൻ ഈജിപ്തിൽ ചെയ്ത എല്ലാ കാര്യങ്ങ
ളെപ്പറ്റിയും ഞങ്ങൾ കേട്ടു. 10യോർദ്ദാൻനദിക്കു
കിഴക്കുള്ള അമോര്യരുടെ രണ്ടു രാജാക്കന്മാരെ
അവൻ തോല്പിച്ചതും ഞങ്ങളറിഞ്ഞു. ഹെശ്
ബോനിലെ രാജാവായ സീഹോനും അസ്ത
രോത്തിലെ ബാശാൻരാജാവായ ഓഗും ആയി
രുന്നു അവർ. 11അതിനാൽ ഞങ്ങളുടെ മൂപ്പ
ന്മാരും ഞങ്ങളുടെ ആളുകളും ഞങ്ങളോടു പറ
ഞ്ഞു, 'ആവശ്യത്തിനു ഭക്ഷണവുമായി യിസ്രാ
യേൽജനത്തെ കാണാൻ പോവുക. അവരോടു
ഇങ്ങനെ പറയുക, "ഞങ്ങൾ നിങ്ങളുടെ ഭൃത്യ
ന്മാർ. ഞങ്ങളുമായി ഒരു സമാധാന ഉടമ്പടിയു
ണ്ടാക്കുക."'

12"ഞങ്ങളുടെ അപ്പം നോക്കൂ! ഞങ്ങൾ വീട്
വിട്ടപ്പോൾ അതു ചൂടുള്ളതും പുതിയതുമായി
രുന്നു. ഇപ്പോൾ അത് ഉണങ്ങിയതും പഴയതുമാ
യത് നിങ്ങൾക്കു കാണാം. ഞങ്ങളുടെ തുരുത്തി
കൾ നോക്കൂ! ഞങ്ങൾ വീടു വിട്ടപ്പോൾ അവ
പുതിയതും വീഞ്ഞ് നിറച്ചതുമായിരുന്നു.
ഇപ്പോൾ അവ പൊട്ടിപ്പൊളിഞ്ഞ് പഴകിയി
രിക്കുന്നതു നിങ്ങൾക്കു കാണാം. 13ഞങ്ങളുടെ
ചെരുപ്പുകളും വസ്ത്രങ്ങളും നോക്കൂ! ഞങ്ങൾ
ധരിക്കുന്ന അവ ഈ ദീർഘയാത്രയിൽ ഏതാ
ണ്ട് നശിപ്പിക്കപ്പെട്ടതായി നിങ്ങൾക്കു കാണാം."

14ഇവർ പറയുന്നതു സത്യമാണോ എന്നറി
യാൻ യിസ്രായേൽജനത ആഗ്രഹിച്ചു. അതി
നാൽ അവർ അപ്പം രുചിച്ചു നോക്കി. പക്ഷേ
എന്താണു ചെയ്യേണ്ടതെന്ന് അവർ യഹോവ
യോടു ചോദിച്ചില്ല. 15അവരുമായി സമാധാന
ത്തിൽ കഴിയാമെന്ന് യോശുവ കരാറുണ്ടാക്കി.
അവരെ ജീവനോടെ വിടാമെന്ന് സമ്മതിച്ചു.
യോശുവയുടെ ഈ വാഗ്ദാനം യിസ്രായേ
ലിലെ മൂപ്പന്മാർ അംഗീകരിച്ചു. 16മൂന്നു ദിവസം

കഴിഞ്ഞപ്പോൾ യിസ്രായേലുകാർ മനസ്സി
ലാക്കി അവർ തങ്ങളുടെ അയൽനാട്ടുകാരായി
രുന്നുവെന്ന്. 17അതിനാൽ യിസ്രായേലുകാർ
ആ ജനങ്ങളുടെ നഗരങ്ങളിലേക്കു യാത്ര
ചെയ്തു. മൂന്നാം ദിവസം യിസ്രായേൽജനത
ഗിബെയോൻ കെഫീര, ബേരോത്ത് കിര്യത്ത്-
യെയാരീം എന്നീ നഗരങ്ങളിലെത്തി. 18പക്ഷേ
യിസ്രായേൽജനത ആ നഗരങ്ങൾക്കെതിരെ
യുദ്ധത്തിനു തുനിഞ്ഞില്ല. കാരണം, നേതാക്കൾ
അവരുമായി ഒരു സമാധാനയുടമ്പടി ഉണ്ടാക്കി
യിരുന്നു. യിസ്രായേലിന്റെ ദൈവമാകുന്ന
യഹോവയുടെ മുമ്പിൽ അവർ ആ ജനങ്ങൾക്ക്
വാഗ്ദാനം നൽകിയിരുന്നു.

കരാറുണ്ടാക്കിയ നേതാക്കൾക്കെതിരെ എല്ലാ
വരും പിറുപിറുക്കാൻ തുടങ്ങി. 19എന്നാൽ
നേതാക്കൾ മറുപടി പറഞ്ഞു, "നമ്മൾ വാഗ്
ദാനം ചെയ്തുപോയി. യിസ്രായേലിന്റെ
ദൈവമാകുന്ന യഹോവയുടെ മുമ്പിൽ വച്ചാ
ണ് നമ്മൾ വാഗ്ദാനം ചെയ്തത്. അവർക്കെ
തിരെ യുദ്ധം ചെയ്യാൻ ഇപ്പോൾ നമുക്കാവില്ല.
20ഇപ്പോൾ നമ്മൾ ചെയ്യേണ്ടത് ഇതാണ്. നമ്മൾ
അവരെ ജീവനോടെ വിടണം. നമ്മൾ അവരെ
മുറിവേല്പിച്ചാൽ, നമ്മൾ അവരുമായുണ്ടാക്കിയ
കരാർ ലംഘിക്കുന്നതിനാൽ ദൈവം നമ്മോടു
കോപിക്കും. 21അതിനാൽ അവർ ജീവിച്ചു
കൊള്ളട്ടെ. പക്ഷേ അവർ നമ്മുടെ അടിമകളാ
വണം. അവർ നമുക്കുവേണ്ടി വിറകു വെട്ടു
കയും വെള്ളം കോരുകയും ചെയ്യട്ടെ." അതി
നാൽ നേതാക്കന്മാർ അവരുമായി ഉണ്ടാക്കിയ
സമാധാനവാഗ്ദാനം ലംഘിച്ചില്ല.

22യോശുവ ഗിബെയോൻജനതയെ വിളി
ച്ചു. അവൻ പറഞ്ഞു, "നിങ്ങളെന്തിനാണ്
ഞങ്ങളോടു നുണ പറഞ്ഞത്? നിങ്ങളുടെ നാട്
ഞങ്ങളുടെ പാളയത്തിനടുത്തായിരുന്നു.
പക്ഷേ ഒരു വിദൂരരാജ്യത്തുനിന്നും വരികയാ
ണെന്ന് നിങ്ങൾ പറഞ്ഞു. 23ഇപ്പോൾ നിങ്ങ
ൾക്ക് ഒരുപാട് ദുരിതങ്ങളുണ്ടാകും. നിങ്ങളെല്ലാ
വരും അടിമകളാവും. നിങ്ങൾ വിറകുവെട്ടുക
യും ദൈവത്തിന്റെ വസതിയിലേക്കു വെള്ളം
കോരുകയും ചെയ്യേണ്ടിവരും."

24ഗിബെയോൻജനത പറഞ്ഞു, "നിങ്ങൾ
ഞങ്ങളെ കൊല്ലുമോ എന്നു ഭയന്നാണ് ഞങ്ങൾ
നുണ പറഞ്ഞത്. തന്റെ ജനതയ്ക്ക് ഈ ഭൂമി
നൽകുവാൻ ദൈവം മോശെയോടു കല്പിച്ചി
ട്ടുണ്ടെന്ന് ഞങ്ങൾ കേട്ടു. ഈ നാട്ടിലുള്ളവരെ
യൊക്കെ കൊല്ലാൻ ദൈവം നിങ്ങളോടു പറയു
കയും ചെയ്തു. അതുകൊണ്ടാണ് ഞങ്ങൾ
നിങ്ങളോടു നുണ പറഞ്ഞത്. 25ഇപ്പോൾ
ഞങ്ങൾ നിങ്ങളുടെ ഭൃത്യന്മാർ. ശരിയെന്നു
തോന്നുന്നതെന്തും നിങ്ങൾക്കു ചെയ്യാം."
26അങ്ങനെ ഗിബെയോൻജനത അടിമകളായി.
പക്ഷേ യോശുവ അവരെ ജീവിക്കാൻ അനുവ
ദിച്ചു. അവരെ വധിക്കാൻ യോശുവ യിസ്രാ
യേലുകാരെ അനുവദിച്ചില്ല. 27യോശുവ
ഗിബെയോൻകാരെ യിസ്രായേലുകാരുടെ
അടിമകളാക്കി. യഹോവയുടെ യാഗപീഠത്തി
ലേക്കും അതു സ്ഥാപിക്കാൻ അവൻ തെരഞ്ഞെ
ടുക്കുന്നിടങ്ങളിലൊക്കെയും അവർ വിറകു
വെട്ടുകയും വെള്ളം കോരുകയും ചെയ്തു.
അവർ ഇന്നും അടിമകളാണ്.

## സൂര്യൻ നിശ്ചലമായ ദിവസം

10 അദോനീ-സേദെക്ക് ആയിരുന്നു
അപ്പോൾ യെരൂശലേമിലെ രാജാവ്.
ഹായിയെ യോശുവ തോല്പിക്കുകയും പൂർണ്ണ
മായും നശിപ്പിക്കുകയും ചെയ്തുവെന്ന്
അയാൾ അറിഞ്ഞു. യെരീഹോയോടും അതി
ന്റെ രാജാവിനോടും യോശുവ അങ്ങനെ
തന്നെയാണ് ചെയ്തതെന്നും രാജാവ് മനസ്സി
ലാക്കി. ഗിബെയോൻജനത യിസ്രായേലുകാ
രുമായുണ്ടാക്കിയ സമാധാന ഉടമ്പടിയെപ്പ
റ്റിയും രാജാവ് കേട്ടു. അവർ യെരൂശലേമിന്
വളരെ അടുത്തായിരുന്നു താമസിച്ചിരുന്നത്.
2അതിനാൽ അദോനീ-സേദെക്ക് വല്ലാതെ
ഭയന്നു. ഹായിപോലെ ഒരു ചെറിയ നഗരമാ
യിരുന്നില്ല ഗിബെയോൻ. ഏതൊരു രാജകീയ
നഗരത്തെയും പോലെ, വളരെ വലിയ നഗര
മായിരുന്നു ഗിബെയോൻ. ആ നഗരത്തിലു
ള്ളവർ നല്ല യോദ്ധാക്കളായിരുന്നു. അതിനാൽ
രാജാവ് ഭയന്നു. 3യെരൂശലേമിലെ രാജാവായ
അദോനീ-സേദെക്ക്, ഹെബ്രോനിലെ രാജാ
വായ ഹോഹാമിനോടു സംസാരിച്ചു. യർമ്മൂ
ത്തിലെ രാജാവായ പിരാം, ലാഖീശിലെ രാജാ
വായ യാഹീയാ, എഗ്ലോനിലെ രാജാവായ
ദെബീർ എന്നിവരോടും അയാൾ സംസാരിച്ചു.
യെരൂശലേംരാജാവ് അവരോടു യാചിച്ചു.
4"എന്നോടൊപ്പം വന്ന് ഗിബെയോനെ ആക്രമി
ക്കൂ യോശുവയും യിസ്രായേൽജനതയുമായി
ഗിബെയോൻ ഒരു സമാധാന ഉടമ്പടിയുണ്ടാ
ക്കിയിരിക്കുന്നു."

5അങ്ങനെ യെരൂശലേം, ഹെബ്രോൻ, യർമ്മൂ
ത്ത്, ലാഖീശ്, എഗ്ലോൻ എന്നീ അഞ്ചു രാജ്യ
ങ്ങളിലെ രാജാക്കന്മാരുടെയും സൈന്യം ഒരു
മിച്ചു. ആ സൈന്യങ്ങൾ ഗിബെയോനിലേക്കു
പോയി. ശത്രുക്കൾ നഗരം വളഞ്ഞ് അതിനെ
തിരെ യുദ്ധം ചെയ്യാൻ തുടങ്ങി. 6ഗിബെയോ
നിലെ ജനങ്ങൾ ഗിൽഗാലിൽ പാളയമടിച്ചി
രുന്ന യോശുവയ്ക്ക് ഒരു സന്ദേശം കൊടുത്ത
യച്ചു. സന്ദേശം ഇതായിരുന്നു: "ഞങ്ങൾ അങ്ങ
യുടെ ഭൃത്യന്മാർ! ഞങ്ങളെ തനിയെ വിടരുതേ.
വേഗം വന്ന് ഞങ്ങളെ സഹായിക്കേണമേ!
ഞങ്ങളെ രക്ഷിക്കേണമേ! മലമ്പ്രദേശത്തെ
അമോര്യരാജാക്കന്മാരെല്ലാം ചേർന്ന് ഞങ്ങളെ
ആക്രമിക്കാൻ വന്നിരിക്കുന്നു." 7അതിനാൽ യോ
ശുവ തന്റെ മുഴുവൻ സൈന്യവുമായി ഗിൽ
ഗാലിൽനിന്നും പുറപ്പെട്ടു. യോശുവയുടെ ഏറ്റ
വും മികച്ച പോരാളികൾ അവനോടൊപ്പം
ഉണ്ടായിരുന്നു. 8യഹോവ യോശുവയോടു പറ
ഞ്ഞു, "ആ സൈന്യങ്ങളെ ഭയപ്പെടരുത്. അവ
രെ തോല്പിക്കാൻ ഞാൻ നിങ്ങളെ അനുവദി
ക്കാം. ആ സൈന്യങ്ങളൊന്നും നിങ്ങളെ തോല്പി
ക്കാൻ പ്രാപ്തരല്ല."

9യോശുവയും സൈന്യവും രാത്രി മുഴുവൻ
ഗിബെയോനിലേക്കു മുന്നേറി. യോശുവ വരു
ന്നത് ശത്രുക്കൾ അറിഞ്ഞില്ല. അവൻ അവരെ
ആക്രമിച്ചത് അവരെ അത്ഭുതപ്പെടുത്തി.

10യിസ്രായേൽ ആക്രമിച്ചപ്പോൾ യഹോവ
ആ സൈന്യത്തിന്മേൽ ആശയക്കുഴപ്പമുണ്ടാക്കി.
അങ്ങനെ യിസ്രായേൽ അവരെ തോല്പിക്കു
കയും ഒരു വലിയ വിജയം നേടുകയും ചെ
യ്തു. യിസ്രായേൽ, ശത്രുക്കളെ ഗിബെയോ
നിൽനിന്നും ബേത്ത്ഹോരോനിലേക്കു ഓടിച്ചു.
യിസ്രായേൽസൈന്യം അവരെ അസേക്കയും
മക്കേദയും വരെ ഓടിച്ച് അവരെ വഴിയിൽ
വച്ച് വധിച്ചു. 11യിസ്രായേൽ സൈന്യം ശത്രു
ക്കളെ ബേത്ത്ഹോരോൻ ഇറക്കത്തിലൂടെ
അസേക്കാ വരെ ഓടിച്ചു. അവർ ശത്രുക്കളെ
ഓടിക്കവേ യഹോവ ആകാശത്തുനിന്നും

വലിയ കല്ലുമഴ പെയ്യിച്ചു. ശത്രുക്കളിൽ അന
വധിപേർ ഈ കല്ലുമഴയിൽ മരണമടഞ്ഞു.
യിസ്രായേൽസൈനികരുടെ വാളുകൊണ്ട് മരി
ച്ചതിലും അധികംപേർ കല്ലുമഴയിൽ മരിച്ചു.
12അന്ന് അമോര്യരെ തോല്പിക്കാൻ യഹോവ
യിസ്രായേലിനെ അനുവദിച്ചു. അന്ന് യോ
ശുവ യിസ്രായേൽജനതയുടെ മുഴുവൻ
മുമ്പിൽ നിൽക്കുകയും യഹോവയോടു പ്രാർ
ത്ഥിക്കുകയും ചെയ്തു. അനന്തരം യോശുവ
കല്പിച്ചു:

"സൂര്യാ, ഗിബെയോനു മുകളിൽ നിശ്ചല
മായി നിൽക്കൂ. ചന്ദ്രാ, അയ്യാലോൻ താഴ്‌വര
യുടെ മുകളിൽ നിശ്ചലമായി നിൽക്കൂ."

13അതിനാൽ സൂര്യൻ ചലിച്ചില്ല. ആ ജനത
ശത്രുക്കളെ തോല്പിച്ചു കഴിയും വരെ ചന്ദ്രനും
അനങ്ങിയില്ല. ശൂരന്മാരുടെ പുസ്തകത്തിൽ
ഈ കഥ എഴുതപ്പെട്ടിട്ടുണ്ട്. സൂര്യൻ ആകാശ
മദ്ധ്യത്തിൽനിന്നു. ഒരു ദിവസം മുഴുവനും അത
വിടെനിന്നും നീങ്ങിയില്ല. 14അങ്ങനെ അതിനു
മുമ്പും ശേഷവും സംഭവിച്ചിട്ടില്ല! അന്നായി
രുന്നു യഹോവ ഒരു മനുഷ്യനെ അനുസരിച്ചത്.
യഹോവ യഥാർത്ഥത്തിൽ യിസ്രായേലിനു
വേണ്ടി പോരാടുകയായിരുന്നു!

15ഇതിനുശേഷം, യോശുവയും സൈന്യവും
ഗിൽഗാലിലെ പാളയത്തിലേക്കു മടങ്ങി.
16പക്ഷേ യുദ്ധത്തിൽ അഞ്ചു രാജാക്കന്മാരും
ദൂരേക്കോടിപ്പോയി. അവർ മക്കേദയിലെ ഒരു
ഗുഹയിൽ ഒളിച്ചു. 17പക്ഷേ, അവർ ആ ഗുഹ
യിലൊളിച്ചിരിക്കുന്നത് ആരോ കണ്ടു. യോശു
വ ഇതേപ്പറ്റി അറിഞ്ഞു. 18യോശുവ പറഞ്ഞു,
"ഗുഹയിലേക്കുള്ള കവാടം പാറകൾകൊണ്ട്
അടയ്ക്കുക. ഗുഹയ്ക്ക് ഏതാനും കാവൽക്കാ
രെയും നിർത്തുക. 19പക്ഷേ നിങ്ങൾ സ്വയം
അവിടെ നിൽക്കരുത്. ശത്രുക്കളെ തുടർന്നും
പിന്തുടരുക. അവരെ പിന്നിൽ നിന്ന് തുടർന്നും
ആക്രമിക്കുക. ശത്രുക്കളെ അവരുടെ നഗരങ്ങളി
ലേക്കു മടങ്ങാൻ അനുവദിക്കരുത്. നിങ്ങളുടെ
ദൈവമാകുന്ന യഹോവ നിങ്ങൾക്ക് അവരുടെ
മേൽ വിജയം നൽകിയിരിക്കുന്നു."

20അതിനാൽ യോശുവയും യിസ്രായേൽജന
തയും ശത്രുക്കളെ കൊന്നു. പക്ഷേ ശത്രുക്കളിൽ
ചിലർ രക്ഷപ്പെട്ട് പ്രതിരോധിതനഗരങ്ങളിൽ
ചെന്ന് ഒളിച്ചു. അവർ വധിക്കപ്പെട്ടില്ല. 21യുദ്ധ
ത്തിനുശേഷം യോശുവയുടെ ആളുകൾ മക്കേദ
യിൽ മടങ്ങിവന്നു. ആ രാജ്യത്തിലാരും യിസ്രാ
യേൽജനതയ്ക്കെതിരെ എന്തെങ്കിലും പറയാൻ
ധൈര്യപ്പെട്ടില്ല.

22യോശുവ പറഞ്ഞു, "ഗുഹയുടെ കവാടമട
ച്ചിരിക്കുന്ന കല്ലുകൾ നീക്കം ചെയ്യുക. ആ
അഞ്ചു രാജാക്കന്മാരെയും എന്റെ അടുത്തേക്കു
കൊണ്ടുവരിക." 23അതിനാൽ യോശുവയുടെ
ഭൃത്യന്മാർ അഞ്ചു രാജാക്കന്മാരെയും ഗുഹയിൽ
നിന്നും പുറത്തു കൊണ്ടുവന്നു. യെരൂശലേം,
ഹെബ്രോൻ, യർമ്മൂത്ത്, ലാഖീശ്, എഗ്ലോൻ
എന്നിവിടങ്ങളിലെ രാജാക്കന്മാരായിരുന്നു
അവർ. 24അവർ അഞ്ചു രാജാക്കന്മാരെയും
യോശുവയുടെ മുമ്പിൽ കൊണ്ടുവന്നു. യോശു
വ തന്റെയാളുകളെ മുഴുവൻ അങ്ങോട്ടു വിളി
ച്ചു. യോശുവ തന്റെ സൈന്യത്തിലെ ഉയർന്ന
ഉദ്യോഗസ്ഥന്മാരോടു പറഞ്ഞു, "ഇവിടെ വരി
ക! നിങ്ങളുടെ കാലുകൾ ഈ രാജാക്കന്മാരുടെ
കഴുത്തുകളിൽ വയ്ക്കുക." അതിനാൽ അവർ
അടുത്തുവന്നു. അവർ തങ്ങളുടെ കാലുകൾ
രാജാക്കന്മാരുടെ കഴുത്തിൽ വച്ചു.

25അനന്തരം യോശുവ തന്റെ ആളുകളോടു
പറഞ്ഞു, "ശക്തരും ധൈര്യശാലികളുമായിരി
ക്കുക! ഭയപ്പെടരുത്. നിങ്ങൾ നേരിടാൻ പോകു
ന്ന എല്ലാ ശത്രുക്കളോടും ഭാവിയിൽ യഹോവ
എന്തു ചെയ്യുമെന്ന് ഞാൻ നിങ്ങൾക്കു കാട്ടി
ത്തരാം."

26അനന്തരം യോശുവ അഞ്ചു രാജാക്കന്മാ
രെയും വധിച്ചു. അവരുടെ ശരീരങ്ങൾ അഞ്ചു
മരങ്ങളിൽ കെട്ടിത്തൂക്കി വൈകുന്നേരം വരെ
യോശുവ അവരെ മരത്തിൽ തൂക്കിയിട്ടു.
27സൂര്യാസ്തമയത്തിൽ അവരുടെ ശരീരങ്ങൾ
മരത്തിൽനിന്നും ഇറക്കാൻ യോശുവ കല്പിച്ചു.
അതിനാൽ അവർ രാജാക്കന്മാർ ഒളിച്ചിരുന്ന
ഗുഹകളിലേക്ക് അവരുടെ ശരീരങ്ങൾ എടു
ത്തെറിഞ്ഞു. എന്നിട്ട് പാറകൾ കൊണ്ട് ഗുഹാ
മുഖം അടച്ചു. ആ ശരീരങ്ങൾ ഇന്നും ആ
ഗുഹയിലുണ്ട്. 28ആ ദിവസം യോശുവ മക്കേ
ദയെ തോല്പിച്ചു. രാജാവിനെയും നഗരവാസി
കളെയും യോശുവ വധിച്ചു. ജീവനോടെ ആരും
ഉണ്ടായില്ല. യെരീഹോയിലെ രാജാവിനോടു
ചെയ്തതു തന്നെ യോശുവ മക്കേദയിലെ രാജാ
വിനോടും ചെയ്തു.

### തെക്കൻ നഗരങ്ങൾ കയ്യടക്കുന്നു

29അനന്തരം യോശുവയും എല്ലാ യിസ്രായേ
ലുകാരും മക്കേദയിൽനിന്നും പുറപ്പെട്ടു. അവർ
ലിബ്നയിലേക്കു ചെന്ന് ആ നഗരത്തെ
ആക്രമിച്ചു. 30ആ നഗരത്തെയും രാജാവിനെ
യും തോല്പിക്കാൻ യഹോവ യിസ്രായേൽജന
തയെ അനുവദിച്ചു. ആ നഗരത്തിലുണ്ടായി
രുന്ന എല്ലാവരെയും യിസ്രായേലുകാർ വധി
ച്ചു. യെരീഹോയിലെ രാജാവിനോടു തങ്ങൾ
ചെയ്തതു പോലെ ഈ രാജാവിനോടും അവർ
ചെയ്തു.

31അനന്തരം യോശുവയും യിസ്രായേൽജന
തയും ലിബ്നയിൽനിന്നും ലാഖീശിലേക്കു
പോയി. അവർ ലാഖീശിനു ചുറ്റും പാളയമടി
ക്കുകയും നഗരത്തെ ആക്രമിക്കുകയും ചെയ്തു.
32ലാഖീശ്നഗരത്തെ തോല്പിക്കാൻ യഹോവ
അവരെ അനുവദിച്ചു. രണ്ടാം ദിവസം അവർ
ആ നഗരത്തെ തോല്പിച്ചു. നഗരത്തിലുണ്ടായി
രുന്നവരെ മുഴുവൻ യിസ്രായേൽജനത കൊന്നു.
ലിബ്നയിലെ ജനതയോടു ചെയ്തതു
പോലെതന്നെ ആയിരുന്നു അത്. 33ലാഖീശിനെ
സഹായിക്കാൻ ഗേസെരിൽനിന്നുള്ള ഹോരാം
രാജാവിനെയും സൈന്യത്തെയും യോശുവ
തോല്പിച്ചു. അവരിൽ ഒറ്റയൊരുത്തൻ പോലും
ജീവനോടെ ശേഷിച്ചില്ല.

34അനന്തരം യോശുവയും യിസ്രായേൽജന
തയും ലാഖീശിൽനിന്നും എഗ്ലോനിലേക്കു
പോയി. അവൻ എഗ്ലോനു ചുറ്റും പളയമടിച്ച്
അതിനെ ആക്രമിച്ചു. 35അന്ന് അവർ ആ നഗ
രത്തെ തോല്പിക്കുകയും നഗരവാസികളെ മുഴു
വൻ വധിക്കുകയും ചെയ്തു. ലാഖീശിനോടു
ചെയ്തതു തന്നെയായിരുന്നു അത്.

36അനന്തരം യോശുവയും യിസ്രായേൽജന
തയും എഗ്ലോനിൽനിന്നും ഹെബ്രോനിലേക്കു
പോയി. അവർ ഹെബ്രോനെ ആക്രമിച്ചു.
37അവർ നഗരവും അതിനു ചുറ്റുമുള്ള ചെറുപട്ട
ണങ്ങളും പിടിച്ചെടുത്തു. നഗരവാസികളെ
മുഴുവൻ യിസ്രായേലുകാർ വധിച്ചു. ജീവ
നോടെ ആരും അവശേഷിച്ചില്ല. എഗ്ലോനോടു
ചെയ്തതും അപ്രകാരം തന്നെയായിരുന്നു.
അവർ നഗരം നശിപ്പിക്കുകയും അതിലുണ്ടാ

യിരുന്നവരെ കൊല്ലുകയും ചെയ്തു. 38അനന്തരം യോശുവയും യിസ്രായേൽജനതയും ദെബീരിലേക്കു മടങ്ങിച്ചെന്ന് ആ നഗരത്തെ ആക്രമിച്ചു. 39അവർ ആ നഗരത്തെയും രാജാവിനെയും ദെബീരിനു ചുറ്റുമുള്ള ചെറു പട്ടണങ്ങളെയും പിടിച്ചടക്കി. നഗരവാസികളെ മുഴുവൻ അവർ വധിച്ചു. ജീവനോടെ ആരും അവശേഷിച്ചില്ല. ദെബീരിനോടും അതിന്റെ രാജാവിനോടും യിസ്രായേൽജനത ചെയ്തത്, ഹെബ്രോനോടും അതിന്റെ രാജാവിനോടും ചെയ്തതു പോലെ തന്നെയായിരുന്നു. ലിബ്നയോടും അതിന്റെ രാജാവിനോടും അവർ ചെയ്തതും ഇതു തന്നെയായിരുന്നു.

40അങ്ങനെ യോശുവ മലമ്പ്രദേശത്തെയും നെഗെവിനെയും* പടിഞ്ഞാറൻ മലഞ്ചെരിവുകളെയും കിഴക്കൻ മലഞ്ചെരിവുകളെയും അവയിലെ രാജാക്കന്മാരെയും തോല്പിച്ചു. യിസ്രായേലിന്റെ ദൈവമാകുന്ന യഹോവ, അവരെയെല്ലാം വധിക്കാൻ യോശുവയോടു പറഞ്ഞു. അതിനാൽ ആ സ്ഥലങ്ങളിൽ ഒരാളെപ്പോലും യോശുവ ജീവനോടെ വിട്ടില്ല.

41കാദേശ്ബർന്ന മുതൽ ഗസ്സാവരെയുള്ള എല്ലാ നഗരങ്ങളും യോശുവ പിടിച്ചടക്കി. ഈജിപ്തിലെ ഗോശെൻ മുതൽ ഗിബെയോൻ വരെയുള്ള പ്രദേശങ്ങളിലെ നഗരങ്ങളെ യോശുവ പിടിച്ചെടുത്തു. 42ഒറ്റയടിക്കുതന്നെ ആ നഗരങ്ങളെയും അവരുടെ രാജാക്കന്മാരെയും യോശുവ കീഴടക്കി. യിസ്രായേലിന്റെ ദൈവമാകുന്ന യഹോവ യിസ്രായേലിനു വേണ്ടി പട പൊരുതിയതുകൊണ്ടാണ് യോശുവയ്ക്ക് അതു സാധിച്ചത്. 43അനന്തരം യോശുവയും യിസ്രായേൽജനതയും ഗിൽഗാലിൽ തങ്ങളുടെ പാളയത്തിൽ മടങ്ങിയെത്തി.

### വടക്കൻ നഗരങ്ങളെ തോല്പിക്കുന്നു

11 സംഭവിച്ച ഇക്കാര്യങ്ങളെല്ലാം ഹാസോരിലെ രാജാവായ യാബീൻ കേട്ടു. അതിനാൽ അനേകം രാജാക്കന്മാരുടെ സൈന്യങ്ങളെ വിളിച്ചുകൂട്ടാൻ അയാൾ തീരുമാനിച്ചു. മാദോനിലെ രാജാവായ യോബാബ്, ശിമ്രോനിലെ രാജാവ്, അക്ക്ശാഫിലെ രാജാവ്, 2വടക്കും കുന്നിൻപ്രദേശത്തും മരുപ്രദേശത്തുമുള്ള രാജാക്കന്മാർ എന്നിവർക്കു യാബീൻ സന്ദേശമയച്ചു. കിന്നെരോത്ത്, നെഗെവ്, പടിഞ്ഞാറൻ മലയടിവാരം എന്നിവിടങ്ങളിലെ രാജാക്കന്മാർക്ക് യാബീൻ സന്ദേശമയച്ചു. പടിഞ്ഞാറുള്ള നാഫോത്ത്ദോർ എന്ന രാജാവിനും അയാൾ സന്ദേശമയച്ചു. 3കിഴക്കും പടിഞ്ഞാറുമുള്ള കനാന്യരുടെ രാജാക്കന്മാർക്കും യാബീൻ ആ സന്ദേശമയച്ചു. അമോര്യർ, ഹിത്യർ, പെരിസ്യർ, യെബൂസ്യർ എന്നിങ്ങനെ മലമ്പ്രദേശത്തുള്ള ജനതകൾക്കും യാബീൻ ആ സന്ദേശമയച്ചു. മിസ്പയുടെ സമീപം ഹെർമ്മോൻ പർവ്വതത്തിനു താഴെ വസിക്കുന്ന ഹിവ്യർക്കും അയാൾ സന്ദേശമയച്ചു. 4അതിനാൽ ഈ രാജാക്കന്മാരുടെയെല്ലാം സൈന്യം ഒരുമിച്ചുവന്നു. അനേകം പടയാളികളും കുതിരകളും രഥങ്ങളും ഉണ്ടായിരുന്നു. അത് വളരെ വളരെ വലിയ ഒരു സൈന്യമായിരുന്നു. കടൽപ്പുറത്തെ മണൽത്തരികൾ പോലെ അത് കാണപ്പെട്ടു.

5ഈ രാജാക്കന്മാരെല്ലാം മേരോം എന്ന കൊച്ചു നദിക്കരയിൽ സമ്മേളിച്ചു. അവർ തങ്ങളുടെ സൈന്യങ്ങളെ മുഴുവൻ ഒരു പാളയത്തിലാക്കിയിട്ട് യിസ്രായേലിനെതിരെയുള്ള യുദ്ധം ആസൂത്രണം ചെയ്തു.

6അപ്പോൾ യഹോവ യോശുവയോടു പറഞ്ഞു, “ആ സൈന്യത്തെ ഭയപ്പെടരുത്. അവരെ തോല്പിക്കാൻ ഞാൻ നിങ്ങളെ അനുവദിക്കാം. നാളെ ഈ സമയത്തോടെ നിങ്ങൾ അവരെയെല്ലാം കൊന്നിരിക്കും. നിങ്ങൾ കുതിരകളുടെ കാലുകൾ വെട്ടുകയും അവരുടെ രഥങ്ങൾക്ക് തീ വയ്ക്കുകയും വേണം.”

7യോശുവയും തന്റെ സൈന്യവും പെട്ടന്നുള്ള, അപ്രതീക്ഷിതമായ ഒരു ആക്രമണം നടത്തി. മേരോംനദിയിൽ വച്ച് അവർ ശത്രുക്കളെ ആക്രമിച്ചു. 8അവരെ തോല്പിക്കാൻ യഹോവ യിസ്രായേലിനെ അനുവദിച്ചു. യിസ്രായേൽസേന അവരെ തോല്പിക്കുകയും സീദോൻ, മിസ്രെഫോത്ത്മയീം, കിഴക്ക് മിസ്പാതാഴ്വര എന്നിവിടങ്ങളിലേക്കു അവരെ ഓടിക്കുകയും ചെയ്തു. ശത്രുക്കളിൽ ഒരാൾ പോലും ഇല്ലാതാകും വരെ യിസ്രായേൽസൈന്യം യുദ്ധം ചെയ്തു. 9യഹോവ ചെയ്യണമെന്നു പറഞ്ഞത് യോശുവ ചെയ്തു. അവരുടെ കുതിരകളുടെ കാലുകൾ വെട്ടുകയും രഥങ്ങൾക്ക് തീ വയ്ക്കുകയും ചെയ്തു.

10അനന്തരം യോശുവ മടങ്ങിച്ചെന്ന് ഹാസോർനഗരം പിടിച്ചെടുത്തു. ഹാസോരിലെ രാജാവിനെ യോശുവ വധിച്ചു. (യിസ്രായേലിനെതിരെ യുദ്ധം ചെയ്ത സകല സാമ്രാജ്യങ്ങളുടെയും നേതാവായിരുന്നു ഹാസോർ.) 11യിസ്രായേൽസേന ആ നഗരങ്ങളിലുണ്ടായിരുന്ന എല്ലാവരെയും കൊന്നു. അവർ ജനങ്ങളെ മുഴുവൻ നശിപ്പിച്ചു. ജീവനോടെ ഒന്നും മിച്ചമുണ്ടായിരുന്നില്ല. അനന്തരം അവർ നഗരത്തിനു തീ വച്ചു.

12യോശുവ ഈ നഗരങ്ങളെല്ലാം പിടിച്ചെടുത്തു. ആ രാജാക്കന്മാരെ മുഴുവൻ അവൻ കൊന്നു. ഈ നഗരങ്ങളിലുള്ളതെല്ലാം യോശുവ പൂർണ്ണമായും നശിപ്പിച്ചു. യഹോവയുടെ സേവകനായ മോശെ കല്പിച്ചതനുസരിച്ചാണ് അവൻ ഈ വിധത്തിലൊക്കെ ചെയ്തത്. 13എന്നാൽ പർവ്വതങ്ങളിൽ നിർമ്മിക്കപ്പെട്ടിരുന്ന നഗരങ്ങൾ യിസ്രായേൽസൈന്യം കത്തിച്ചില്ല. അത്തരത്തിലുള്ള നഗരങ്ങളിൽ ഹാസോർ മാത്രമാണ് തീയ്ക്കിരയാക്കപ്പെട്ടത്. ആ നഗരമാണ് യോശുവ കത്തിച്ചത്. 14നഗരങ്ങളിൽ തങ്ങൾ കണ്ട സാധനങ്ങളെല്ലാം യിസ്രായേൽജനത കൈവശം വച്ചു. നഗരത്തിൽ കണ്ട മൃഗങ്ങളെ അവർ കൈയടക്കി. എന്നാൽ അവിടെയുണ്ടായിരുന്ന മനുഷ്യരെ മുഴുവൻ അവർ കൊന്നു. മനുഷ്യരെ ആരെയും അവർ ജീവിച്ചിരിക്കാൻ അനുവദിച്ചില്ല. 15വളരെ പണ്ട് യഹോവ തന്റെ ഭൃത്യനായ മോശെയോടു ഇങ്ങനെ ചെയ്യാൻ കല്പിച്ചിരുന്നു. അനന്തരം മോശെ യോശുവയോടു ഇങ്ങനെ ചെയ്യാൻ കല്പിച്ചു. യോശുവ ദൈവത്തെ അനുസരിച്ചു. യഹോവ മോശെയോടു കല്പിച്ചതെല്ലാം യോശുവ ചെയ്തു.

16അങ്ങനെ ആ രാജ്യത്തുണ്ടായിരുന്ന മുഴുവൻ ജനതയെയും യോശുവ തോല്പിച്ചു. മലമ്പ്രദേശം, നെഗെവ്, ഗോശെൻപ്രദേശം, പടിഞ്ഞാറൻ മലയടിവാരങ്ങൾ, യോർദ്ദാൻതാഴ്വര, യിസ്രായേലിലെയും സമീപപ്രദേശങ്ങളിലെയും പർവ്വതങ്ങൾ ഇവയ്ക്കെല്ലാം മേൽ അവനു നിയന്ത്രണമുണ്ടായി. 17സേയീരിനു സമീപമുള്ള ഹാലോക്കുപർവ്വതം മുതൽ ഹെർമ്മോൻ

**നെഗെവ്** യെഹൂദയ്ക്കു തെക്കുള്ള മരുപ്രദേശം.

പർവ്വതത്തിനു താഴെ ലെബാനോൻ താഴ്വര
യിലെ ബാൽഗാദു വരെയുള്ള പ്രദേശങ്ങളുടെ
മേൽ യോശുവയ്ക്കു നിയന്ത്രണമുണ്ടായി. ആ
ദേശത്തെ എല്ലാ രാജാക്കന്മാരെയും യോശുവ
പിടിക്കുകയും അവരെ കൊല്ലുകയും ചെയ്തു.
18അനേകം വർഷം യോശുവ ആ രാജാക്കന്മാർ
ക്കെതിരെ യുദ്ധം ചെയ്തു. 19ആ ദേശത്തുള്ള
നഗരങ്ങളിൽ ഒന്നു മാത്രം യിസ്രായേലുമായി
സമാധാന ഉടമ്പടിയുണ്ടാക്കി. ഹിവ്യനഗരമായ
ഗിബെയോൻ ആയിരുന്നു അത്. മറ്റെല്ലാ നഗര
ങ്ങളും യുദ്ധത്തിൽ തോല്പിക്കപ്പെട്ടു. 20തങ്ങൾ
ശക്തന്മാരായിരുന്നുവെന്നു അവരെക്കൊണ്ട്
തോന്നിപ്പിക്കുകയായിരുന്നു യഹോവയുടെ
ലക്ഷ്യം. അപ്പോൾ അവർ യിസ്രായേലിനെ
തിരെ യുദ്ധം ചെയ്യും. അങ്ങനെ അവന് അവരെ
നിർദ്ദയം നശിപ്പിക്കാൻ കഴിഞ്ഞു. യഹോവ
മോശെയോടു കല്പിച്ചതു പോലെ തന്നെ
അവന് അവരെ തോല്പിക്കാൻ കഴിഞ്ഞു

21ഹെബ്രോൻ, ദെബീർ, അനാബ്, യെഹൂദാ
എന്നിവിടങ്ങളിലെ മലമ്പ്രദേശങ്ങളിൽ അനാ
ക്യർ താമസിച്ചിരുന്നു. യോശുവ അവരോടു
യുദ്ധം ചെയ്യുകയും അവരെയും അവരുടെ പട്ട
ണങ്ങളെയും പൂർണ്ണമായും നശിപ്പിക്കുകയും
ചെയ്തു. 22യിസ്രായേലിൽ പിന്നെ ഒരു അനാ
ക്യൻ പോലും അവശേഷിച്ചില്ല. ഗസ്സയിലും
ഗത്തിലും അസ്തോദിലും മാത്രമേ ഏതാനും
അനാക്യർ അവശേഷിച്ചിരുന്നുള്ളൂ. 23പണ്ട്
യഹോവ മോശെയോടു കല്പിച്ചതുപോലെ
യോശുവ യിസ്രായേലിന്റെ മുഴുവൻ നിയ
ന്ത്രണവും ഏറ്റെടുത്തു. യഹോവ തന്റെ വാഗ്
ദാനമനുസരിച്ച് ആ ഭൂമി യിസ്രായേലിനു
നൽകി. യോശുവ ആ ഭൂമി യിസ്രായേലിലെ
ഗോത്രങ്ങൾക്കായി നിശ്ചയിച്ചു. അവസാനം
യുദ്ധം അവസാനിക്കുകയും അവിടെ സമാ
ധാനം കൈവരുകയും ചെയ്തു.

### യിസ്രായേലിനാൽ തോല്പിക്കപ്പെട്ട രാജാക്കന്മാർ

12 യിസ്രായേൽജനത യോർദ്ദാൻനദിയുടെ
കിഴക്കുള്ള പ്രദേശം മുഴുവൻ തങ്ങളുടെ
നിയന്ത്രണത്തിലാക്കി. അർന്നോൻ മുതൽ
ഹെർമ്മോൻപർവ്വതം വരെയുള്ള സ്ഥലവും
യോർദ്ദാൻതാഴ്വരയുടെ കിഴക്കെ പ്രദേശവും
അവരുടേതായി. ഈ ഭൂമി കൈയടക്കാൻ
യിസ്രായേൽജനത തോല്പിച്ച രാജാക്കന്മാർ ഇവ
രാണ്:

2ഹെശ്ബോനിൽ താമസിക്കുന്ന അമോര്യ
രുടെ രാജാവായ സീഹോനെ അവർ തോല്പിച്ചു.
അർന്നോൻതാഴ്വരയിലെ അരോവേർ മുതൽ
യബ്ബോക്കുനദി വരെയുള്ള പ്രദേശത്തെ
അയാൾ ഭരിച്ചിരുന്നു. അവന്റെ രാജ്യം ഈ
താഴ്വരയുടെ മദ്ധ്യത്തിൽ ആരംഭിച്ചു. അമോ
ന്യരുമായുള്ള അവരുടെ അതിർത്തി അതായി
രുന്നു. ഗിലെയാദിന്റെ പകുതി സീഹോൻ
ഭരിച്ചു. 3ഗലീലതടാകം മുതൽ ചാവുകടൽ
വരെ യോർദ്ദാൻതാഴ്വരയുടെ കിഴക്കു ഭാഗവും
അവനാണ് ഭരിച്ചിരുന്നത്. ബേത്ത്യെശീമോ
മുതൽ പിസ്ഗാകുന്നുകളുടെ തെക്കു ഭാഗം
വരെയും അവൻ ഭരിച്ചിരുന്നു.

4ബാശാനിലെ രാജാവായ ഓഗിനെയും
അവർ തോല്പിച്ചു. രെഫയരിൽപ്പെട്ടവനായിരു
ന്നു ഓഗ്. അസ്താരോത്തിലും എദ്രെയിലു
മുള്ള സ്ഥലങ്ങൾ അവൻ ഭരിച്ചു. 5ഹെർമ്മോൻ,
സൽക്കാ, ബാശാനിലെ മുഴുവൻ പ്രദേശങ്ങൾ
എന്നിവയിൽ അവൻ ഭരണം നടത്തി. ഗെശൂരി
ലെയും മഖായിലെയും ജനങ്ങൾ താമസിച്ചിരു
ന്നിടത്ത് അവന്റെ രാജ്യം അവസാനിച്ചു.
ഗിലെയാദിന്റെ പകുതി ഭൂമിയും ഓഗ് ഭരിച്ചു.
ഹെശ്ബോനിലെ രാജാവായ സീഹോന്റെ
ഭൂമിയിൽ ആ ദേശം അവസാനിച്ചു.

6യഹോവയുടെ ഭൃത്യനായ മോശെയും
യിസ്രായേൽജനതയും ഈ രാജാക്കന്മാരെ മുഴു
വൻ തോല്പിച്ചു. മോശെ ആ ഭൂമി രൂബേൻ,
ഗാദ് എന്നീ ഗോത്രക്കാർക്കും മനശ്ശെയുടെ
ഗോത്രത്തിന്റെ പകുതിക്കും നൽകി. അവർക്കു
സ്വന്തമാകുന്നതിനാണ് മോശെ ഈ ഭൂമി അവ
ർക്കു നൽകിയത്. 7യോർദ്ദാൻനദിയുടെ പടി
ഞ്ഞാറു ഭാഗത്തുള്ള രാജാക്കന്മാരെയും യിസ്രാ
യേൽജനത തോല്പിച്ചു. യോശുവ അവരെ ആ
ഭൂമിയിലേക്കു നയിച്ചു. യോശുവ പന്ത്രണ്ടു
ഗോത്രങ്ങൾക്കായി വീതിച്ചാണ് ആ സ്ഥലം
നൽകിയത്. ദൈവം അവർക്കു നൽകാമെന്നു
വാഗ്ദാനം ചെയ്ത സ്ഥലമായിരുന്നു അത്.
ലെബാനോൻ താഴ്വരയിലെ ബാൽഗാദിനും
സേയീരിനടുത്തുള്ള ഹാലാക്കുപർവ്വതത്തിനും
ഇടയ്ക്കുള്ള സ്ഥലമായിരുന്നു അത്. 8മലമ്പ്ര
ദേശം, പടിഞ്ഞാറൻ മലഞ്ചരിവ്, യോർദ്ദാൻ
താഴ്വര, കിഴക്കൻ മലകൾ, മരുഭൂമി, നെഗെവ്,
എന്നിവിടങ്ങൾ ഇതിലുൾപ്പെടുന്നു. ഹിത്യർ,
അമോര്യർ, കനാന്യർ, പെരിസ്യർ, ഹിവ്യർ,
യെബൂസ്യർ എന്നിവർ താമസിച്ചിരുന്ന സ്ഥല
മായിരുന്നു അത്. യിസ്രായേൽജനത പരാജയ
പ്പെടുത്തിയ രാജാക്കന്മാരുടെ ഒരു പട്ടിക ഇതാ:

| | | |
|---|---|---|
| 9 | യെരീഹോയിലെ രാജാവ് | 1 |
| | ബേഥേലിനടുത്തുള്ള ഹായിലിലെ രാജാവ് | 1 |
| 10 | യെരൂശലേമിലെ രാജാവ് | 1 |
| | ഹെബ്രോനിലെ രാജാവ് | 1 |
| 11 | യർമ്മൂത്തിലെ രാജാവ് | 1 |
| | ലാഖീശിലെ രാജാവ് | 1 |
| 12 | എഗ്ലോനിലെ രാജാവ് | 1 |
| | ഗേസരിലെ രാജാവ് | 1 |
| 13 | ദെബീരിലെ രാജാവ് | 1 |
| | ഗെദരിലെ രാജാവ് | 1 |
| 14 | ഹോർമ്മയിലെ രാജാവ് | 1 |
| | ആരാദിലെ രാജാവ് | 1 |
| 15 | ലിബ്നയിലെ രാജാവ് | 1 |
| | അദുല്ലാമിലെ രാജാവ് | 1 |
| 16 | മെക്കേദായിലെ രാജാവ് | 1 |
| | ബേഥേലിലെ രാജാവ് | 1 |
| 17 | തപ്പൂഹയിലെ രാജാവ് | 1 |
| | ഹേഫെരിലെ രാജാവ് | 1 |
| 18 | അഫേക്കിലെ രാജാവ് | 1 |
| | ശാരോനിലെ രാജാവ് | 1 |
| 19 | മാദോനിലെ രാജാവ് | 1 |
| | ഹാസോരിലെ രാജാവ് | 1 |
| 20 | ശിമ്രോൻ മെരോനിലെ രാജാവ് | 1 |
| | അക്ശാപ്പൂവിലെ രാജാവ് | 1 |
| 21 | താനാക്കിലെ രാജാവ് | 1 |
| | മെഗിദ്ദോയിലെ രാജാവ് | 1 |
| 22 | കാദേശിലെ രാജാവ് | 1 |
| | കർമ്മേലിലെ യൊക്നയാമിലെ രാജാവ് | 1 |
| 23 | ദോർമേട്ടിലെ ദോർരാജാവ് | 1 |
| | ഗിൽഗാലിലെ ഗോയീംരാജാവ് | 1 |
| 24 | തിർസായിലെ രാജാവ് | 1 |
| | ആകെ രാജാക്കന്മാർ | 31 |

### ഇനിയും എടുക്കപ്പെടാത്ത ഭൂമി

13 യോശുവയ്ക്കു വളരെ പ്രായമായപ്പോൾ
യഹോവ അവനോടു പറഞ്ഞു,
“യോശുവാ, നിനക്ക് വളരെ പ്രായമായിരി
ക്കുന്നു. പക്ഷേ നിനക്കു നിയന്ത്രണമേറ്റെടു
ക്കാൻ ഇനിയും ധാരാളം ഭൂമി ബാക്കിയുണ്ട്.
2ഗെശൂർ അഥവാ ഫെലിസ്ത്യരുടെ ദേശം നീ
ഇതുവരെ കയ്യടക്കിയില്ല. 3ഈജിപ്തിലെ
സീഹോർനദി മുതൽ കൂടുതൽ വടക്ക് എക്രോൻ
അതിർത്തി വരെയുള്ള സ്ഥലങ്ങൾ നീ ഇനി
യും കയ്യടക്കിയിട്ടില്ല. ആ ഭൂമി ഇപ്പോഴും കനാ
ന്യരുടെ കൈവശമാണ്. ഗസ്സയിലെയും അസ്
തോദിലെയും അസ്കലോനിലെയും ഗത്തി
ലെയും എക്രോനിലെയും അഞ്ചു ഫെലിസ്ത്യ
നേതാക്കളെ നീ ഇനിയും തോല്പിക്കാനുണ്ട്.
4കനാൻദേശത്തിന്റെ തെക്കു താമസിക്കുന്ന
അവ്യരെയും നീ തോല്പിക്കാനുണ്ട്. സീദോന്യ
രുടെ മെയാരയെ അമോര്യരുടെ അതിർത്തി
യായ അഫേക്ക്വരെയും. 5ഗെബാല്യരുടെ പ്രദേ
ശത്തെ നീ ഇനിയും തോല്പിച്ചിട്ടില്ല. ഹെർ
മ്മോൻപർവ്വതത്തിനു താഴെ ബാൽഗാദിനു
കിഴക്കുള്ള ലെബാനോൻ പ്രദേശം മുതൽ
ഹാമാത്ത്വരെയുള്ള പ്രദേശവും കീഴടക്കണം.
6“ലെബാനോൻ മുതൽ മിസ്രെഫോത്ത്മയീം
വരെയുള്ള മലമ്പ്രദേശത്താണ് സീദോൻകാർ
വസിക്കുന്നത്. പക്ഷേ യിസ്രായേൽജനതയ്ക്കു
വേണ്ടി ഇവരെ മുഴുവൻ ഞാനിവിടെനിന്നും
ഓടിക്കും. യിസ്രായേൽജനതയ്ക്കിടയിൽ
നിങ്ങൾ ഭൂമി പങ്കു വയ്ക്കുമ്പോൾ ഈ സ്ഥലം
നിങ്ങൾ ഓർമ്മിക്കണം. ഞാൻ പറയുന്നതു
പോലെ തന്നെ ചെയ്യണം. 7ഇനി ഈ ഭൂമി
ഒൻപതു ഗോത്രങ്ങൾക്കും മനശ്ശെയുടെ പകുതി
ഗോത്രത്തിനുമായി പങ്കു വയ്ക്കുക.”

### ഭൂമി പങ്കുവയ്ക്കൽ

8രൂബേൻ- ഗാദുഗോത്രക്കാരും മനശ്ശെയുടെ
ഗോത്രത്തിന്റെ മറ്റെ പകുതിക്കാരും തങ്ങളുടെ
ഭൂമി എടുത്തു കഴിഞ്ഞു. യഹോവയുടെ ഭൃത്യ
നായ മോശെ അവർക്കു യോർദ്ദാൻനദിക്കു കിഴ
ക്കുള്ള സ്ഥലം കൊടുത്തിരുന്നു. 9അവരുടെ ഭൂമി
അർന്നോൻമലയിടുക്കിനടുത്തുള്ള അരോവേ
രിൽ ആരംഭിക്കുകയും താഴ്വരയുടെ മദ്ധ്യത്തി
ലുള്ള പട്ടണം വരെ തുടരുകയും ചെയ്തു.
മേദെബാ മുതൽ ദീബോൻ വരെയുള്ള മുഴു
വൻ സമതലവും അതിൽ ഉൾപ്പെട്ടിരുന്നു.
10അമോര്യരുടെ രാജാവായ സീഹോൻ ഭരിച്ചി
രുന്ന എല്ലാ പട്ടണങ്ങളും ആ പ്രദേശത്തായി
രുന്നു. ഹെശ്ബോൻനഗരത്തിലായിരുന്നു ആ
രാജാവു ഭരിച്ചിരുന്നത്. അമോര്യരുടെ അതിർ
ത്തി വരെ ആ ഭൂമി തുടർന്നിരുന്നു. 11ഗിലെയാദു
നഗരവും ആ സ്ഥലത്തിന്റെ ഭാഗമായിരുന്നു.
ഗെശൂരിലെയും മാഖായിലെയും ജനങ്ങൾ താമ
സിച്ചിരുന്ന പ്രദേശവും അതിലുൾപ്പെട്ടിരുന്നു.
ഹെർമ്മോൻപർവ്വതം മുഴുവനും ബാശാൻ മുഴു
വനും സൽക്കാ വരെ ആ ഭൂമിയിലായിരുന്നു.
12ഓഗ്രാജാവിന്റെ സാമ്രാജ്യവും ആ ദേശത്താ
യിരുന്നു. ബാശാൻ ഭരിച്ചിരുന്നത് ഓഗ് രാജാവാ
യിരുന്നു. മുമ്പ് അസ്താരോത്തും എദ്രിയും ഭരി
ച്ചിരുന്നത് ഓഗായിരുന്നു. രെഫായിജനതയിൽ
പ്പെട്ടവനായിരുന്നു ഓഗ്. മുമ്പ് മോശെ അവരെ
തോല്പിക്കുകയും അവരുട സ്ഥലം കൈയടക്കു
കയും ചെയ്തിരുന്നു. 13യിസ്രായേൽജനത,
ഗെശൂരിലെയും മാഖായിലേയും ജനതയെ
അവിടെനിന്നും ഓടിച്ചില്ല. അവർ ഇന്നും
യിസ്രായേൽ ജനതയോടൊപ്പം അവിടെത്ത
ന്നെ താമസിക്കുന്നു.
14ലേവിയുടെ ഗോത്രക്കാർക്കു മാത്രമാണ് ഒട്ടും
ഭൂമി ലഭിക്കാത്തത്. പകരം, ഹോമബലിയായി
യിസ്രായേലിന്റെ ദൈവമാകുന്ന യഹോവ
യ്ക്കു അർപ്പിക്കപ്പെടുന്ന എല്ലാ മൃഗങ്ങളെയും
അവർക്കെടുക്കാം. അതാണ് യഹോവ അവ
രോടു വാഗ്ദാനം ചെയ്തത്. 15രൂബേന്റെ
ഗോത്രത്തിലെ ഓരോ കുടുംബത്തിനും മോശെ
കുറച്ചു സ്ഥലം നൽകിയിരുന്നു. അവർ സ്വീക
രിച്ച സ്ഥലങ്ങൾ ഇവയായിരുന്നു. 16അർന്നോൻ
മലയിടുക്കിനടുത്ത് അരോവേർ മുതൽ മേദബ
പട്ടണം വരെയുള്ള സ്ഥലമായിരുന്നു അത്. മുഴു
വൻ താഴ്വരയും താഴ്വരയുടെ മദ്ധ്യത്തിലുള്ള
പട്ടണവും ഇതിൽ ഉൾപ്പെടും. 17ഹെശ്ബോൻ
വരെ ഭൂമി വ്യാപിച്ചിരുന്നു. താഴ്വരയിലെ
എല്ലാ പട്ടണങ്ങളും അതിൽ ഉൾപ്പെട്ടിരുന്നു.
ദീബോൻ, ബാമോത്ത്ബാൽ, ബേത്ത്ബാൽമേ
യോൻ, 18യഹ്സ, കെദേമോത്ത്, മേഫാത്ത്,
19കിര്യത്തയിം, സിബ്മാതാഴ്വരയിലെ കുന്നി
ന്മേലുള്ള സേരേത്ത് ശഹർ, 20ബേത്ത്പെയോർ,
പിസ്ഗാകുന്നുകൾ, ബേത്ത്യെശിമോത്ത്
എന്നിവയായിരുന്നു ആ പട്ടണങ്ങൾ. 21അങ്ങ
നെ സമതലത്തിലെ എല്ലാ പട്ടണങ്ങളും അമോ
ര്യരുടെ രാജാവായിരുന്ന സീഹോൻ ഭരിച്ചി
രുന്ന സ്ഥലങ്ങളും ആ പ്രദേശത്ത് ഉൾപ്പെടും.
ഹെശ്ബോനിലെ പട്ടണത്തിലാണ് ആ രാജാ
വു ഭരിച്ചിരുന്നത്. പക്ഷേ മോശെ അവനെയും
മിദ്യാന്യരുടെ നേതാക്കളെയും തോല്പിച്ചിരുന്നു.
ഏവി, രേക്കെം, സൂർ, ഹൂർ, രേബാ എന്നിവരാ
യിരുന്നു ആ നേതാക്കൾ. (ഈ നേതാക്കളെല്ലാം
സീഹോനോടൊത്ത് യുദ്ധം ചെയ്തു.) ആ രാജ്യ
ത്തു തന്നെയായിരുന്നു ഈ നേതാക്കൾ താമസി
ച്ചിരുന്നത്. 22ബെയോരിന്റെ പുത്രനായ ബില
യാമിനെ യിസ്രായേൽജനത തോല്പിച്ചിരുന്നു.
(ബിലെയാം മാന്ത്രികവിദ്യ കൊണ്ട് ഭാവി പറ
ഞ്ഞിരുന്നു.) യുദ്ധത്തിൽ യിസ്രായേൽജനത
അനേകം പേരെ വധിച്ചു. 23രൂബേന്റെ ഗോത്ര
ത്തിനു നൽകപ്പെട്ടിരുന്ന ഭൂമി യോർദ്ദാൻനദി
യുടെ തീരത്ത് അവസാനിച്ചു. അങ്ങനെ രൂബേ
ന്റെ ഗോത്രത്തിനു നൽകപ്പെട്ട ഭൂമിയിൽ ഈ
പട്ടണങ്ങളും പട്ടികയിലുള്ള വയലുകളും ഉൾ
പ്പെടുന്നു.
24ഗാദിന്റെ ഗോത്രത്തിനു മോശെ നൽകിയ
ഭൂമി ഇതാണ്. ഈ ദേശങ്ങൾ മോശെ ഓരോ
ഗോത്രത്തിനും നൽകി. 25യസേരിന്റെ ഭൂമിയും
ഗിലെയാദിലെ എല്ലാ പട്ടണങ്ങളും രബ്ബയ്ക്കു
സമീപം അരോവേർ വരെയുള്ള അമ്മോന്യ
രുടെ സ്ഥലത്തിന്റെ പകുതിയും മോശെ അവ
ർക്കു നൽകി. 26ഹെശ്ബോൻ മുതൽ രാമാത്ത്
മിസ്പയും ബെതോനീമും വരെയുള്ള പ്രദേശ
ങ്ങൾ ആ സ്ഥലത്ത് ഉൾപ്പെടുന്നു. മഹനയീം
മുതൽ ദെബീരിന്റെ പ്രദേശം വരെയുള്ള ഭാഗ
വും അതിൽപ്പെടുന്നു. 27ബേത്ത്ഹാരാമിലെ
താഴ്വര, ബേത്ത്നിമ്രാ, സുക്കോത്ത്,
സാഫോൻ എന്നിവിടങ്ങളും അതിൽ ഉൾപ്പെ
ടുന്നു. ഹെശ്ബോനിലെ രാജാവായ സീഹോൻ
ഭരിച്ചിരുന്ന മറ്റെല്ലാ ഭൂമിയും അതിൽ ഉൾപ്പെ
ടുന്നു. യോർദ്ദാൻനദിയുടെ കിഴക്കു വശത്താ
യിരുന്നു ആ ഭൂമി. ഗലീലത്തടാകത്തിന്റ അവ
സാനം വരെ ആ ദേശമുണ്ടായിരുന്നു. 28മോശെ,
ഗാദിന്റെ ഗോത്രത്തിനു നൽകിയ സ്ഥലമായി
രുന്നു അതെല്ലാം. പട്ടികയിലുള്ള എല്ലാ പട്ടണ

ങ്ങളും അതിൽപ്പെടും. മോശെ ആ സ്ഥലം
ഓരോ കുടുംബക്കൂട്ടത്തിനുമായി നൽകി.
29മനശ്ശെയുടെ പകുതി ഗോത്രത്തിനു നൽ
കിയ ഭൂമിയാണത്. മനശ്ശെയുടെ പകുതി ഗോത്ര
ത്തിന് ഈ ഭൂമി ലഭിച്ചു. 30ആ സ്ഥലം മഹന
യീമിൽ ആരംഭിച്ചു. ബാശാൻ മുഴുവനും,
ബാശാനിലെ രാജാവായിരുന്ന ഓഗ് ഭരിച്ചി
രുന്ന മുഴുവൻ സ്ഥലവും, ബാശാനിലെ യായീ
രിലെ മുഴുവൻ പട്ടണങ്ങളും കൂടി ആകെ അറു
പതു നഗരങ്ങൾ അതിൽ ഉൾപ്പെട്ടു. 31ഓഗു
രാജാവിൻെറ പട്ടണങ്ങളായ ഗിലെയാദിൻെറ
പകുതി, അസ്താരോത്ത്, എദ്രയി എന്നിവിട
ങ്ങളും ആ സ്ഥലത്തിലുൾപ്പെടും. ഈ ഭൂമി
മുഴുവൻ മനശ്ശെയുടെ പുത്രനായ മാഖീരിൻെറ
കുടുംബത്തിനു നൽകപ്പെട്ടതായിരുന്നു. ആ
പുത്രന്മാരിൽ പകുതിപ്പേർക്ക് ആ സ്ഥലം
ലഭിച്ചു.
32മോശെ ഈ സ്ഥലം മുഴുവൻ ഈ ഗോത്ര
ങ്ങൾക്കു നൽകി. ജനങ്ങൾ മോവാബിലെ സമ
തലങ്ങളിൽ പാളയമടിച്ചിരിക്കവേയാണ്
മോശെ ഇതു ചെയ്തത്. യോർദ്ദാൻനദിയുടെ
മറുകരെ യെരീഹോയ്ക്കു കിഴക്കായിരുന്നു
അത്. 33ലേവിയുടെ ഗോത്രക്കാർക്ക് മോശെ ഒട്ടും
ഭൂമി നൽകിയില്ല. യിസ്രായേലിൻെറ ദൈവമാ
കുന്ന യഹോവ താൻ തന്നെ ലേവിഗോത്രത്തി
നുള്ള സമ്മാനമായിരിക്കുമെന്ന് വാഗ്ദാനം
ചെയ്തിരുന്നു.

14 ജനങ്ങൾക്ക് ഏതേതു സ്ഥലങ്ങൾ നൽക
ണമെന്ന് പുരോഹിതനായ എലെയാ
സാരും നൂൻെറ പുത്രനായ യോശുവയും
യിസ്രായേലിൻെറ ഗോത്രത്തലവന്മാരും ചേർ
ന്ന് നിശ്ചയിച്ചു. 2ജനങ്ങൾക്ക് ഭൂമി തെരഞ്ഞെ
ടുക്കാൻ താനാഗ്രഹിക്കുന്ന മാർഗ്ഗമേതാണെന്ന്
യഹോവ വളരെ പണ്ട് മോശെയോടു കല്പിച്ചി
രുന്നു. ഒൻപതര ഗോത്രങ്ങൾ നറുക്കിട്ടു വേണം
അവനവൻെറ ഭൂമി കണ്ടെത്താൻ. 3രണ്ടര ഗോത്ര
ങ്ങൾക്കു യോർദ്ദാൻനദിയുടെ കിഴക്കു വശത്ത്
മോശെ സ്ഥലം നൽകിക്കഴിഞ്ഞു. എന്നാൽ
ലേവിയുടെ ഗോത്രത്തിന് മറ്റുള്ളവർക്കു നൽകി
യതു പോലെ സ്ഥലം നൽകിയില്ല. 4പന്ത്രണ്ടു
ഗോത്രക്കാർക്കും അവരവർക്കുള്ള സ്ഥലം
നൽകി. യോസേഫിൻെറ പുത്രന്മാരെ രണ്ടു
ഗോത്രങ്ങളായി തിരിച്ചു. മനശ്ശെയും എഫ്ര
യീമും. ഓരോ ഗോത്രത്തിനും കുറെ ഭൂമി കിട്ടി.
എന്നാൽ ലേവിയുടെ ഗോത്രത്തിലുള്ളവർക്ക്
ഒട്ടും ഭൂമി ലഭിച്ചില്ല. താമസിക്കാൻ ഏതാനും
പട്ടണങ്ങൾ മാത്രമേ അവർക്കു കിട്ടിയിരു
ന്നുള്ളൂ. അത് എല്ലാ ഗോത്രങ്ങളുടെയും ഭൂമി
യിൽ ഉൾപ്പെട്ടിരുന്ന ഏതാനും പട്ടണങ്ങളാണ്.
അവരുടെ മൃഗങ്ങൾക്കായി കുറെ വയലുകളും
നൽകപ്പെട്ടിരുന്നു. 5യിസ്രായേൽ ഗോത്രങ്ങൾ
ക്കിടയിൽ ഭൂമി എങ്ങനെ വിഭജിക്കണമെന്ന്
യഹോവ മോശെയോടു പറഞ്ഞിരുന്നു.
യഹോവ കല്പിച്ചതു പോലെ തന്നെ യിസ്രാ
യേൽജനത ഭൂമി വീതിച്ചു.

## കാലേബിനു തൻെറ ഭൂമി കിട്ടുന്നു

6ഒരു ദിവസം യെഹൂദയുടെ ഗോത്രത്തിൽ
നിന്നും കുറച്ചാളുകൾ ഗിൽഗാലിൽ യോശു
വയെ കാണാൻ പോയി. കെനിസ്യനായ
യെഫുന്നെയുടെ പുത്രനായ കാലേബ് അവ
രിൽ ഒരാളായിരുന്നു. കാലേബ് യോശുവയോടു
പറഞ്ഞു, "കാദേശ്ബർന്നയിൽ വച്ച് യഹോവ
പറഞ്ഞത് ഓർമ്മിക്കുക. തൻെറ ഭൃത്യനായ*
മോശെയോടു സംസാരിക്കുകയായിരുന്നു
യഹോവ. നിന്നെയും എന്നെയും പറ്റിയായി
രുന്നു യഹോവ സംസാരിച്ചത്. 7നമ്മൾ പോ
കുന്ന സ്ഥലം പരിശോധിക്കാൻ യഹോവയുടെ
ഭൃത്യനായ മോശെ എന്നെ അയച്ചു. അപ്പോൾ
എനിക്കു നാല്പതു വയസ്സായിരുന്നു. മടങ്ങി
വന്നപ്പോൾ ആ നാടിനെപ്പറ്റിയുള്ള എൻെറ
ധാരണകൾ ഞാൻ മോശെയോടു പറഞ്ഞു.
8എന്നോടൊപ്പം വന്ന മറ്റുള്ളവരാകട്ടെ ആ ദേശ
ത്തെപ്പറ്റിയുള്ള കാര്യങ്ങൾ ജനങ്ങളോടു പറയു
കയും അതവരെ ഭയപ്പെടുത്തുകയും നിരുത്സാ
ഹപ്പെടുത്തുകയും ചെയ്തു. പക്ഷേ, യഹോവ
ആ ഭൂമിയെ സ്വന്തമാക്കാൻ നമ്മെ അനുവദി
ക്കുമെന്ന് ഞാൻ യഥാർത്ഥത്തിൽ വിശ്വസി
ച്ചിരുന്നു. 9അതിനാൽ അന്ന് മോശെ എന്നോ
ടൊരു വാഗ്ദാനം ചെയ്തു. മോശെ പറഞ്ഞു,
'നീ പോയ ആ സ്ഥലം നിൻേറതാകും. എന്നെ
ന്നേക്കും അത് നിൻെറ കുട്ടികളുടെ സ്വന്ത
മാകും. നീ, എൻെറ ദൈവമാകുന്ന യഹോവ
യിൽ യഥാർത്ഥത്തിൽ വിശ്വസിച്ചിരുന്നതി
നാൽ ആ ഭൂമി നിനക്കു ഞാൻ തരും.'
10"ഇപ്പോൾ യഹോവ, അവൻ പറഞ്ഞിരു
ന്നതു പോലെ എന്നെ നാല്പത്തഞ്ചു വർഷം
ജീവിപ്പിച്ചു. ആ സമയം നമ്മളെല്ലാം മരുഭൂമി
യിൽ അലഞ്ഞു. ഇപ്പോൾ എനിക്ക് എൺപ
ത്തഞ്ചു വയസ്സായി. 11മോശെ എന്നെ അയച്ച
സമയത്തേതു പോലെ തന്നെ ആരോഗ്യവാ
നാണ് ഞാൻ ഇന്നും. അന്നത്തേതു പോലെ
യുദ്ധം ചെയ്യാനും ഞാൻ തയ്യാറാണ്. 12അതി
നാൽ പണ്ടൊരു ദിവസം യഹോവ എനിക്കു
വാഗ്ദാനം ചെയ്ത മലമ്പ്രദേശം ഇപ്പോളെ
നിക്കു തരിക. ശക്തരായ അനാക്യരാണവിടെ
അന്നു വസിച്ചിരുന്നതെന്നു നീ കേട്ടു. നഗര
ങ്ങൾ വളരെ വലുതും നന്നായി സംരക്ഷിക്ക
പ്പെട്ടതുമായിരുന്നു. പക്ഷേ ഇന്ന്, യഹോവ
എന്നോടൊത്തുണ്ടെങ്കിൽ യഹോവ പറഞ്ഞതു
പോലെ ഞാൻ ആ സ്ഥലം സ്വന്തമാക്കും."
13യെഫുന്നെയുടെ പുത്രൻ കാലേബിനെ
യോശുവ അനുഗ്രഹിച്ചു. ഹെബ്രോൻനഗരം
യോശുവ അവനു സ്വന്തമായി നൽകി. 14ആ
നഗരം ഇന്നും കെനിസ്യനായ യെഫുന്നെയുടെ
പുത്രൻ കാലേബിൻെറ കുടുംബത്തിൻേറ
താണ്. യിസ്രായേലിൻെറ ദൈവമാകുന്ന
യഹോവയെ അവൻ ആശ്രയിക്കുകയും അനു
സരിക്കുകയും ചെയ്തതിനാൽ ആ ഭൂമി ഇന്നും
അവൻെറയാളുകളുടേതായിരിക്കുന്നു. 15കിര്യ
ത്ത് അർബ്ബ എന്നായിരുന്നു ആ നഗരം മുമ്പ്
വിളിക്കപ്പെട്ടിരുന്നത്. അനാക്യരുടെയിടയിലു
ണ്ടായിരുന്ന മഹാനായ അർബ്ബായുടെ പേരി
ലാണ് ആ നഗരം അറിയപ്പെട്ടത്. അതിനു
ശേഷം ആ ഭൂമിയിൽ സമാധാനം നിലനിന്നു.

## യെഹൂദയ്ക്ക് സ്ഥലം കിട്ടുന്നു

15 യെഹൂദയ്ക്കു നൽകപ്പെട്ട ഭൂമി ആ ഗോത്ര
ത്തിലെ കുടുംബങ്ങൾക്കിടയിൽ വീതിക്ക
പ്പെട്ടു. എദോമിൻെറ അതിർത്തിവരെയും
തെക്ക് തെമാൻെറ അരികുവരെ സീൻമരുഭൂമി
യും ആണ് ആ ഭൂമി. 2ചാവുകടലിൻെറ തെക്കെ
അറ്റത്താണ് യെഹൂദയുടെ ഭൂമിയുടെ തെക്കെ
അതിർത്തി ആരംഭിക്കുന്നത്. 3അതിർത്തി, തെക്ക്
സ്കോർപിയോൺ ചുരത്തിലൂടെ സീനിലേ
ക്കു നീണ്ടു. അനന്തരം തെക്ക് കാദേശ്ബർന്ന

**തൻെറ ഭൃത്യൻ** "ദൈവപുരുഷൻ" എന്നർത്ഥം.

യിലേക്കും അത് തുടർന്നു. ഹെസ്രോൻ കഴിഞ്ഞ്
ആദാരിലേക്കും അതിർത്തി നീണ്ടു. ആദാരിൽ
നിന്നും അതിർത്തി തിരിഞ്ഞ് കാർക്കയിലേക്കു
നീണ്ടു. 4ഈജിപ്തിൻെറ ജലപ്രവാഹമായ
അസ്മോനിലേക്കും പിന്നെ മദ്ധ്യധരണ്യാഴിയി
ലേക്കും അതു നീണ്ടു. ആ ദേശം മുഴുവനുമായി
രുന്നു അവരുടെ തെക്കെ അതിർത്തി.

5അവരുടെ കിഴക്കേ അതിർത്തി യോർദ്ദാൻ
നദി കടലിൽ ചേരുന്നിടത്തെ ചാവു കടലി
ൻെറ തീരമായിരുന്നു.

യോർദ്ദാൻനദി കടലിൽ ചേരുന്നിടത്ത് അവ
രുടെ വടക്കെ അതിർത്തി ആരംഭിച്ചു. 6അന
ന്തരം വടക്കെ അതിർത്തി ബേത്ത്ഹൊഗ്ലയി
ലേക്കും അവിടന്ന് ബേത്ത് അരാബായിലേക്കും
വ്യാപിച്ചു. രൂബേൻെറ പുത്രനായ ബോഹാ
ൻെറ കല്ലിലേക്ക് അതിർത്തി തുടർന്നു. 7അന
ന്തരം അതിർത്തി ആഖോർതാഴ്വരയിലൂടെ
ദെബീരിലേക്കു നീണ്ടു. അവിടെ അതിർത്തി
വടക്കോട്ടു തിരിഞ്ഞ് ഗിൽഗാലിലേക്കു
പോയി. അദുമ്മീം പർവ്വതത്തിലൂടെ പോകുന്ന
പാതയുടെ മറുവശത്താണ് ഗിൽഗാൽ. ജലപ്ര
വാഹത്തിൻെറ തെക്കുവശമായിരുന്നു അത്.
ഏൻശേമെശ് ജലപ്രവാഹത്തിലേക്ക് അതിർ
ത്തി നീണ്ട് ഏൻരോഗേലിൽ അത് അവസാ
നിച്ചു. 8അനന്തരം യെരൂശലേം എന്ന യെബൂ
സ്യനഗരത്തിൻെറ തെക്കു വശത്തോടു ചേർ
ന്നു കിടക്കുന്ന ബെൻഹിന്നോം താഴ്വരയിലേ
ക്കു അതിർത്തി പോയി. അവിടെ അതിർത്തി
ഹിന്നോംതാഴ്വരയുടെ പടിഞ്ഞാറു വശ
ത്തുള്ള കുന്നിൻ മുകളിലേക്കു നീണ്ടു. രെഫാ
യീംതാഴ്വരയുടെ വടക്കേയറ്റത്തായിരുന്നു
അത്. 9അവിടെനിന്നും അതിർത്തി നെപ്തോ
ഹയിലെ ജലസ്രോതസ്സിലേക്കു നീണ്ടു.
എഫ്രോൻ പർവ്വതത്തിനടുത്തുള്ള നഗരങ്ങളി
ലേക്ക് അതിർത്തി നീണ്ടു. അവിടെനിന്നും
അതിർത്തി തിരിഞ്ഞ് കിര്യത്ത് യെയാരീം എന്ന്
അറിയപ്പെടുന്ന ബാലയിലേക്കു പോയി.
10ബാലയിൽ അതിർത്തി പടിഞ്ഞാറോട്ടു
തിരിഞ്ഞ് സേയീർമലമ്പ്രദേശത്തേക്കു പോയി.
കെസാലോൻ എന്ന യെയാരീം പർവ്വതത്തി
ൻെറ വടക്കു വശത്തുകൂടി അതിർത്തി ഇറങ്ങി
ബേത്ത്ശേമെശിലേക്കു പോയി. അവിടെ
നിന്നും അതിർത്തി തിമ്നയും കഴിഞ്ഞു
പോയി. 11അനന്തരം എക്രോനിനു വടക്കുള്ള
കുന്നിലേക്കു പോയി. അവിടെ നിന്നും അതിർ
ത്തി ശിക്രോനിലേക്കു തിരിയുകയും ബാലപ
ർവ്വതം കടന്നു പോവുകയും ചെയ്തു. അതി
ർത്തി യബ്നേലിലേക്കു തുടരുകയും മധ്യധര
ണ്യാഴിയിൽ അവസാനിക്കുകയും ചെയ്തു.

12യെഹൂദയുടെ ഭൂമിയുടെ പടിഞ്ഞാറെ
അതിർത്തിയിലായിരുന്നു മധ്യധരണ്യാഴി.
അങ്ങനെ യെഹൂദയുടെ ഭൂമി ഈ നാല് അതി
രുകൾക്കുള്ളിലായിരുന്നു. ഈ പ്രദേശത്താണ്
യെഹൂദയുടെ കുടുംബങ്ങൾ വസിച്ചിരുന്നത്.

13യെഫുന്നെയുടെ പുത്രനായ കാലേബിന്
യെഹൂദയിൽനിന്നും കുറച്ചു ഭൂമി നൽകാൻ
യഹോവ യോശുവയോടു കല്പിച്ചിരുന്നു. അതി
നാൽ യഹോവ കല്പിച്ച ഭൂമി യോശുവ കാലേ
ബിനു നൽകി. അനാക്കിൻെറ പിതാവായിരുന്ന
അർബ്ബയുടെ പട്ടണമായ ഹെബ്രോൻ എന്ന
കിര്യത്ത് അർബ്ബയായിരുന്നു യോശുവ അവന്
നൽകിയത്. 14ഹെബ്രോനിൽ വസിച്ചിരുന്ന
മൂന്ന് അനാക്യ കുടുംബങ്ങളെ കാലേബ്
തുരത്തി. ശേശായി, അഹീമാൻ, തൽമായ്
എന്നിവയായിരുന്നു ആ കുടുംബങ്ങൾ. അനാ
ക്കിൻെറ കുടുംബത്തിൽനിന്നുള്ളവരായിരുന്നു
അവർ. 15അനന്തരം ദെബീരിൽ താമസിക്കുന്ന
വർക്കെതിരെ കാലേബ് യുദ്ധം ചെയ്തു. മുൻ
കാലങ്ങളിൽ കിര്യത്ത് സേഫെർ എന്നും
ദെബീർ എന്നും അറിയപ്പെട്ടിരുന്നു. 16കാലേബു
പറഞ്ഞു, "കിര്യത്ത് സേഫെർ ആക്രമിക്കാൻ
ഞാൻ ആഗ്രഹിക്കുന്നു. ആ നഗരത്തെ ആക്ര
മിച്ചു തോല്പിക്കുന്നവന് എൻെറ പുത്രിയായ
അക്സയെ ഞാൻ നൽകും. എൻെറ മകളെ
വിവാഹം ചെയ്യാൻ ഞാൻ അയാളെ അനുവ
ദിക്കും."

17കാലേബിൻെറ സഹോദരനായ കെനസി
ൻെറ പുത്രനായ ഒത്നീയേൽ ആ നഗരത്തെ
തോല്പിച്ചു. അതിനാൽ കാലേബ് തൻെറ പുത്രി
യായ അക്സയെ ഒത്നീയേലിനു ഭാര്യയായി
നൽകി. 18അക്സാ ഒത്നീയേലിനോടൊപ്പം താമ
സിക്കാൻ പോയി. അക്സയുടെ പിതാവായ
കാലേബിനോടു കുറച്ചു ഭൂമി ചോദിക്കാൻ
ഒത്നീയേൽ അക്സയോടു പറഞ്ഞു. അക്സാ
തൻെറ പിതാവിൻെറയടുത്തേക്കു പോയി.
അവൾ കഴുതപ്പുറത്തു നിന്നിറങ്ങിയപ്പോൾ
കാലേബ് അവളോടു ചോദിച്ചു, "നിനക്കെ
ന്താണു വേണ്ടത്?"

19അക്സാ മറുപടി പറഞ്ഞു, "എനിക്കൊരു
അനുഗ്രഹം നൽകൂ.* നെഗെവിലെ വരണ്ട മരു
ഭൂമി അങ്ങ് എനിക്കു തന്നു. വെള്ളമുള്ള കുറച്ചു
ഭൂമി എനിക്കു തരിക."അവൾ ആവശ്യപ്പെട്ടത്
കാലേബ് അവൾക്കു നൽകി. ആ ദേശത്ത്
മേലെയും കീഴെയുമുള്ള ജലാശയങ്ങൾ
അയാൾ അവൾക്കു നൽകി.

20ദൈവം അവർക്കു വാഗ്ദാനം ചെയ്ത
ഭൂമി യെഹൂദാഗോത്രത്തിനു ലഭിച്ചു. ഓരോ
ഗോത്രത്തിനും ഭൂമിയിലൊരു ഭാഗം കിട്ടി.
21യെഹൂദയുടെ ഗോത്രത്തിന് നെഗെവിൻെറ
തെക്കൻപ്രദേശത്തെ പട്ടണങ്ങൾ മുഴുവൻ ലഭി
ച്ചു. എദോമിൻെറ അതിർത്തിക്കു സമീപമായി
രുന്നു ഈ പട്ടണങ്ങൾ. ആ പട്ടണങ്ങളുടെ
പട്ടിക ഇതാണ്. കെബ്സെയേൽ, ഏദെർ,
യാഗൂർ, 22കീന, ദിമോന, അദാദ, 23കേദെശ്,
ഹാസോർ, യിത്നാൻ 24സീഫ്, തേലെം, ബയാ
ലോത്ത്, 25ഹാസോർ, ഹദത്ഥ, കെരീയോത്ത്-
ഹെസ്രോൻ (ഹാസോർ), 26അമാം, ശെമ,
മോലാദ,

27ഹസർ-ഗദ്ദ, ഹെശ്മോൻ, ബേത്ത്പേലെത്,
28ഹസർ -ശൂവാൽ, ബേർശേബാ, ബിസോത്യ,
29ബാല, ഇയ്യീം, ഏസെം, 30എൽതോലദ്, കെ
സീൽ, ഹോർമ്മ, 31സിക്ലാഗ്, മദ്മന്ന, സൻസന്ന,
32ലെബായോത്ത, ശിൽഹീം, ആയീൻ,
രിമ്മോൻ. അതിൽ ഇരുപത്തൊൻപതു പട്ടണ
ങ്ങളും അവയുടെ വയലുകളും ഉണ്ടായിരുന്നു.

പടിഞ്ഞാറൻ മലഞ്ചെരുവിലും യെഹൂദയു
ടെ ഗോത്രത്തിന് സ്ഥലം കിട്ടി. ആ പട്ടണങ്ങ
ളുടെ പട്ടിക ഇതാണ്. 33എസ്തായോൽ,
സൊരാ, അശ്ന, 34സനോഹ, ഏൻഗാന്നീം,
തപ്പൂഹ, ഏനാം, 35യർമ്മൂത്ത്, അദുല്ലാം, സോ
ഖോ, അസേക്ക, 36ശാരയീം, അദീഥായീം,
ഗെദേരാ (ഗെദേരോഥിയീം). പതിനാലു പട്ടണ
ങ്ങളും അവയുടെ വയലുകളും അതിലുൾ
പ്പെടും.

37യെഹൂദഗോത്രത്തിന് ഈ പട്ടണങ്ങളും
നൽകപ്പെട്ടിരുന്നു: സെനാൻ, ഹദാശാഹ്, മിദ്

**എനിക്കൊരു … നൽകൂ** അഥവാ "എന്നെ സ്വാഗതം ചെയ്യൂ" അഥവാ "എനിക്കൊരു അരുവിതരൂ."

ഗൽ, ഗാദ്, 38ദിലാൻ, മിസ്പാ, യോക്തെയേൽ,
39ലാഖീശ്, ബോസ്കാത്ത്, എഗ്ളോൻ,
40കബ്ബോൻ, ലാഹ്മാസ്, കിത്ത്ളീശ്, 41ഗെദേ
രോത്ത്, ബേത്ത്ദാഗോൻ, നാമ, മക്കേദ, ആകെ
പതിനാറു പട്ടണങ്ങളും അവയ്ക്കു ചുറ്റിലുമു
ള്ള സകല ഗ്രാമങ്ങളും അതിലുണ്ടായിരുന്നു.

42യെഹൂദയിലെ ജനങ്ങൾക്ക് ഈ പട്ടണ
ങ്ങളും ലഭിച്ചു: ലിബ്ന, ഏഥെർ, ആശാൻ,
43യിപ്താഹ്, അശ്ന, നെസീബ്, 44കെയില,
അക്ലീബ്, മാരേശ, ഈ ഒൻപതു പട്ടണങ്ങളും
അവയുടെ ചുറ്റുമുള്ള വയലുകളും അവർക്കു
ലഭിച്ചു.

45എക്രോൻ പട്ടണവും അതിനു ചുറ്റുമുള്ള
ചെറുപട്ടണങ്ങളും വയലുകളും യെഹൂദഗോ
ത്രത്തിനു കിട്ടി. 46എക്രോനിനു പടിഞ്ഞാറുള്ള
പ്രദേശവും അതിലെ വയലുകളും അസ്തോദി
നടുത്തുള്ള പട്ടണങ്ങളും അവർക്കു ലഭിച്ചു.
47അസ്തോദിനു ചുറ്റുമുള്ള പ്രദേശവും അവിട
ത്തെ പട്ടണങ്ങളും യെഹൂദയുടെ ഭൂമിയിൽ ഉൾ
പ്പെടും. ഗസ്സയ്ക്കു ചുറ്റുമുള്ള പ്രദേശവും അതി
നടുത്തുള്ള പട്ടണങ്ങളും വയലുകളും യെഹൂദ
യിലെ ജനങ്ങൾക്കു ലഭിച്ചു. ഈജിപ്തിലെ
നദിവരെ അവരുടെ അതിർത്തി വ്യാപിച്ചു.
മദ്ധ്യധരണ്യാഴിയുടെ തീരത്തുകൂടി അവരുടെ
ഭൂമി തുടർന്നു.

48കുന്നിൻപ്രദേശത്തുള്ള പട്ടണങ്ങളും യെഹൂ
ദയിലെ ജനങ്ങൾക്കു നൽകപ്പെട്ടു. ആ പട്ടണ
ങ്ങളുടെ പട്ടിക ഇതാണ്: ശാമീർ, യത്ഥീർ,
സോഖോ, 49ദന്ന, ദെബീർ എന്ന കിര്യത്ത്
സന്ന, 50അനാബ്, എസ്തെമോ, ആനീം,
51ഗോശെൻ, ഹോലോൻ, ഗീലോ. പതിനൊന്നു
പട്ടണങ്ങളും അവയ്ക്ക് ചുറ്റുമുള്ള മുഴുവൻ
വയലുകളും അതിലുണ്ട്.

52യെഹൂദയിലെ ജനങ്ങൾക്ക് ഇനി പറയുന്ന
പട്ടണങ്ങളും നൽകപ്പെട്ടിരുന്നു: അരാബ്, ദൂമ,
എശാൻ, 53യാനിം, ബേത്ത്- തപ്പൂഹ, അഫേക,
54ഹുമ്ത, കിര്യത്ത് അർബ്ബാ, സീയോർ, ഒൻപതു
പട്ടണങ്ങളും അവയ്ക്കു ചുറ്റുമുള്ള വയലുകളും
അതിലുണ്ട്. 55ഈ പട്ടണങ്ങളും യെഹൂദയിലെ
ജനങ്ങൾക്കു നൽകപ്പെട്ടിരുന്നു. മാവോൻ കർ
മ്മേൽ, സീഫ്, യൂത, 56യിസ്രെയേൽ, യോക്ക്
ദെയാം, സാനോഹ, 57കയീൻ, ഗിബെയ,
തിമ്ന; ആകെ പത്തു പട്ടണങ്ങളും അവയ്ക്കു
ചുറ്റുമുള്ള വയലുകളും അതിലുൾപ്പെടുന്നു.

58യെഹൂദയിലെ ജനങ്ങൾക്ക് ഈ പട്ടണ
ങ്ങളും നൽകപ്പെട്ടു: ഹൽഹൂൽ, ബേത്ത്-സൂർ,
ഗെദോർ, 59മാരാത്ത്, ബേത്ത്-അനോത്ത്, എൽ
തെക്കോൻ. അതിലാകെ ആറു പട്ടണങ്ങളും
അവയ്ക്കു ചുറ്റുമുള്ള വയലുകളും ഉണ്ടായി
രുന്നു.

60രബ്ബ, കിര്യത്ത് യെയാരീം എന്ന കിര്യത്ത്
ബാൽ എന്നീ രണ്ടു പട്ടണങ്ങളും യെഹൂദ
യിലെ ജനങ്ങൾക്കു നൽകിയിരുന്നു. 61മരുഭൂമി
യിലെ പട്ടണങ്ങളും യെഹൂദയിലെ ജനങ്ങ
ൾക്കു നൽകപ്പെട്ടിരുന്നു. അതിന്റെ പട്ടിക
ബേത്ത് അരാബ, മിദ്ദീൻ, സെഖാഖ, 62നിബ്
ശാൻ, ഉപ്പു നഗരം, ഏൻഗെദി. ആറു പട്ടണ
ങ്ങളും അവയ്ക്കു ചുറ്റുമുള്ള വയലുകളും.

63യെരൂശലേമിൽ വസിക്കുന്ന യെബൂസ്യരെ
തുരത്താൻ യെഹൂദയിലെ സൈന്യത്തിനു കഴി
ഞ്ഞില്ല. അതിനാൽ ഇന്നും യെരൂശലേമിൽ
യെഹൂദാജനങ്ങളോടൊപ്പം യെബൂസ്യരും താമ
സിക്കുന്നു.

### എഫ്രയീമിനും മനശ്ശെയ്ക്കും ഭൂമി ലഭിക്കുന്നു

16 യോസേഫിന്റെ കുടുംബത്തിനു
കിട്ടിയ ഭൂമി ഇതാണ്. യെരീഹോയ്ക്കു
സമീപം യോർദ്ദാൻനദിയിൽ ആരംഭിച്ച ഈ
സ്ഥലം അതിനു കിഴക്കുള്ള യെരീഹോ ജലപ്ര
വാഹത്തിലേക്കു തുടർന്നു. അതിർത്തി യെരീ
ഹോയിൽനിന്ന് ബേഥേലിലെ മലമ്പ്രദേശ
ത്തേക്കു തുടർന്നു. 2അനന്തരം അതിർത്തി ലൂസ്
എന്ന ബേഥേലിൽനിന്നും അർക്ക്യരുടെ അതിർ
ത്തിയായ അതാരോത്തിലേക്കു നീണ്ടു. 3അന
ന്തരം അതിർത്തി പടിഞ്ഞാറ് യഫ്ലേത്യരുടെ
ദേശത്തേക്കു നീങ്ങി. അനന്തരം താഴ്വരയി
ലുള്ള ബേത്ത്ഹോരോനിലേക്കു പോയി. അന
ന്തരം ഗേസെരിലൂടെ മദ്ധ്യധരണ്യാഴിയിലേക്കു
പോയി.

4അങ്ങനെ യോസേഫിന്റെ പുത്രന്മാരായി
രുന്ന മനശ്ശെയുടെയും എഫ്രയീമിന്റെയും ജന
തയ്ക്ക് അവരുടെ ഭൂമി ലഭിച്ചു.

5എഫ്രയീമിന്റെ ജനതയ്ക്കു നൽകിയിരുന്ന
ഭൂമി ഇതായിരുന്നു. ബേത്ത്ഹോരോന്റെ മേൽ
ഭാഗത്തിനടുത്തുള്ള അതെരോത്ത് അദ്ദാരിൽ
അവരുടെ കിഴക്കൻ അതിർത്തി ആരംഭിച്ചു.
6പടിഞ്ഞാറെ അതിർത്തി മീഖ്മെഥാത്തിൽ
ആരംഭിച്ചു. അതിർത്തി കിഴക്ക് താനത്ത് ശിലോ
യിലേക്കു തിരിഞ്ഞ് കിഴക്ക് യാനോഹയിലേക്കു
നീണ്ടു. 7അനന്തരം യാനോഹയ്ക്കു താഴെ
നിന്നും അതാരോത്തിലേക്കും നാരാത്തിലേക്കും
നീണ്ടു. യെരീഹോവരെ നീണ്ട അതിർത്തി
യോർദ്ദാൻനദിയിൽ അവസാനിച്ചു. 8കാനാ
നദിക്കു പടിഞ്ഞാറ് തപ്പൂഹയിൽനിന്നും അതി
ർത്തി കടലിൽ അവസാനിച്ചു. എഫ്രയീമി
ന്റെ ജനതയ്ക്കു നൽകിയിരുന്ന ഭൂമി അതാ
യിരുന്നു. ആ ഗോത്രത്തിലെ ഓരോ കുടുംബ
ത്തിനും തങ്ങളുടെ ഭൂമിയുടെ വീതം ലഭിച്ചു.
9എഫ്രയീമിന്റെ അതിർത്തിപ്പട്ടണങ്ങളധി
കവും മനശ്ശെയുടെ അതിർത്തിയിലായിരുന്നു.
എങ്കിലും ആ പട്ടണങ്ങളും അതിനു ചുറ്റുമുള്ള
വയലുകളും എഫ്രയീമിനു ലഭിച്ചു. 10പക്ഷേ
ഗെസേരിൽനിന്നും കനാന്യരെ ഒഴിപ്പിക്കാൻ
എഫ്രയീമ്യർക്കു കഴിഞ്ഞില്ല. അതിനാൽ കനാ
ന്യർ ഇന്നും എഫ്രയീമ്യരോടൊപ്പം വസി
ക്കുന്നു. പക്ഷേ കനാന്യർ എഫ്രയീമ്യരുടെ അടി
മകളായി.

17 അനന്തരം മനശ്ശെയുടെ ഗോത്രത്തിനും
ഭൂമി നൽകപ്പെട്ടു. യോസേഫിന്റെ
മൂത്ത പുത്രനായിരുന്നു മനശ്ശെ. മനശ്ശെയുടെ
മൂത്ത പുത്രനായിരുന്നു ഗിലെയാദിന്റെ പിതാ
വായ മാഖീർ. മാഖീർ മഹാനായൊരു യോദ്ധാ
വായിരുന്നു. അതിനാൽ ഗിലെയാദും ബാശാൻ
പ്രദേശങ്ങളും മാഖീർ കടുംബത്തിനു നൽക
പ്പെട്ടു. 2മനശ്ശെയുടെ ഗോത്രത്തിലെ മറ്റു കുടും
ബക്കാർക്കും സ്ഥലം നൽകപ്പെട്ടു. അബീയേ
സെർ, ഹേലെക്ക്, അസ്രിയേൽ, ശേഖെം,
ഹേഫെർ, ശെമീദാ എന്നിവയായിരുന്നു ആ
കുടുംബങ്ങൾ. ഇവരെല്ലാം യോസേഫിന്റെ
പുത്രനായ മനശ്ശെയുടെ മറ്റു പുത്രന്മാരാണ്.
ഇവരുടെ കുടുംബങ്ങൾക്ക് തങ്ങളുടെ ഭൂമിയുടെ
വീതം ലഭിച്ചു.

3ഹേഫെരിന്റെ പുത്രനായിരുന്നു ശെലോഫ
ഹാദ്. ഗിലെയാദിന്റെ പുത്രനായിരുന്നു
ഹേഫെർ. ഗിലെയാദ് മാഖീരിന്റെയും മാഖീർ
മനശ്ശെയുടെയും പുത്രന്മാരായിരുന്നു. ശെലോ
ഫഹാദിന് പുത്രന്മാരുണ്ടായിരുന്നില്ല; അഞ്ചു

പുത്രിമാരായിരുന്നു അവനുണ്ടായിരുന്നത്. മഹ്ല,
നോവ, ഹൊഗ്ല, മൽക്ക, തിർസ എന്നായിരുന്നു
അവരുടെ പേരുകൾ. 4ആ പുത്രിമാർ പുരോഹി
തനായ എലെയാസരിന്റെയും നൂന്റെ പുത്ര
നായ യോശുവയുടെയും മറ്റ് നേതാക്കന്മാരു
ടെയും അടുത്തേക്കു പോയി. പുത്രിമാർ പറ
ഞ്ഞു, "പുരുഷന്മാർക്കുള്ളത്ര സ്ഥലം ഞങ്ങൾ
ക്കും നൽകണമെന്ന് യഹോവ മോശെയോടു
പറഞ്ഞിരുന്നു." അതിനാൽ എലെയാസർ
യഹോവയെ അനുസരിച്ച് ആ പുത്രിമാർക്ക്
തങ്ങളുടെ പിതാവിന്റെ സഹോദരന്മാർക്ക്
നൽകിയത്ര സ്ഥലം നൽകി.

5അങ്ങനെ മനശ്ശെയുടെ ഗോത്രത്തിന് യോർ
ദ്ദാൻനദിയുടെ പടിഞ്ഞാറ് പത്തു പ്രദേശ
ങ്ങളും യോർദ്ദാൻനദിയുടെ മറ്റേ കരയിൽ
ഗിലെയാദ്, ബാശാൻ എന്നീ രണ്ടു പ്രദേശങ്ങ
ളും ലഭിച്ചു. 6പുത്രന്മാർക്കുള്ളത്ര ഭൂമി മനശ്ശെ
യുടെ ഗോത്രത്തിലെ പുത്രിമാർക്കും ലഭിച്ചു.
മനശ്ശെയുടെ ബാക്കി കുടുംബങ്ങൾക്ക് ഗിലെ
യാദും നൽകപ്പെട്ടു.

7മനശ്ശെയുടെ സ്ഥലങ്ങൾ ആശേരിനും മിഖ്
മെഥാത്തിനും ഇടയിലുള്ള പ്രദേശമായിരുന്നു.
ശേഖെമിനടുത്തായിരുന്നു ഇത്. ഏൻ-തപ്പൂഹ
പ്രദേശത്തിനു തെക്കു ഭാഗത്തേക്ക് അതിർത്തി
നീങ്ങി. 8തപ്പൂഹയ്ക്കു ചുറ്റുമുള്ള സ്ഥലങ്ങൾ
മനശ്ശെയുടെയായിരുന്നുവെങ്കിലും ആ പട്ടണം
അവരുടേതായിരുന്നില്ല. തപ്പൂഹപട്ടണം മനശ്ശെ
യുടെ അതിർത്തിയിലായിരുന്നു. അത് എഫ്ര
യീംകാരുടെ പ്രദേശവുമായിരുന്നു. 9മനശ്ശെ
യുടെ അതിർത്തി കാനാനദിയുടെ തെക്കുഭാ
ഗത്തേക്കു പോയി. ആ പ്രദേശം മനശ്ശെയുടെ
ഗോത്രത്തിന്റേതായിരുന്നുവെങ്കിലും പട്ടണ
ങ്ങൾ എഫ്രയീമ്യരുടേതായിരുന്നു. മനശ്ശെയുടെ
അതിർത്തി നദിയുടെ വടക്കായിരുന്നു. അത്
പടിഞ്ഞാറ് മദ്ധ്യധരണ്യാഴി വരെ തുടർന്നു.
10തെക്കോട്ടുള്ള ഭൂമി എഫ്രയീമ്യരുടേതായി
രുന്നു. വടക്കോട്ടുള്ള സ്ഥലം മനശ്ശെയുടേതുമാ
യിരുന്നു. പടിഞ്ഞാറെ അതിർത്തി മദ്ധ്യധര
ണ്യാഴി ആയിരുന്നു. ആ അതിർത്തി ആശേ
രിന്റെ ഭൂമിയിൽ വടക്കും യിസ്സാഖാരിന്റെ
ഭൂമിയിൽ കിഴക്കും സ്പർശിച്ചു.

11മനശ്ശെയുടെ ജനതയ്ക്ക് യിസ്സാഖാരിന്റെ
യും ആശേരിന്റെയും പ്രദേശങ്ങളിൽ പട്ടണ
ങ്ങളുണ്ടായിരുന്നു. ബേത്ത്ശെയാൻ, യിബ്ലെ
യാം, അവയ്ക്കു ചുറ്റുമുള്ള ചെറുപട്ടണങ്ങൾ
എന്നിവ മനശ്ശെയുടെ ജനതയ്ക്കുള്ളതാണ്.
ദോർ ഏൻദോർ, താനാക്ക്, മെഗീദ്ദോ എന്നീ
നഗരങ്ങളിലും അവയ്ക്കു ചുറ്റുമുള്ള ചെറു നഗ
രങ്ങളിലും മനശ്ശെയുടെ ജനത താമസിച്ചു.
നാഫോതിന്റെ മൂന്നു പട്ടണങ്ങളിലും അവർ
താമസിച്ചു. 12മനശ്ശെയുടെ ജനതയ്ക്ക് ആ
നഗരങ്ങളെ തോല്പിക്കാൻ കഴിഞ്ഞില്ല. അതി
നാൽ കനാന്യർ അവിടത്തെ താമസം തുടർന്നു.
13എന്നാൽ യിസ്രായേൽജനത ശക്തരായി
വളർന്നു. അങ്ങനെ സംഭവിച്ചപ്പോൾ അവർ
കനാന്യരെക്കൊണ്ട് തങ്ങൾക്കു വേണ്ടി പണി
യെടുപ്പിച്ചു. പക്ഷേ അവർ കനാന്യരെ ആ
സ്ഥലത്തുനിന്നും ഒഴിപ്പിച്ചില്ല.

14യോസേഫിന്റെ ഗോത്രക്കാർ യോശുവ
യോടു ചോദിച്ചു, "ഞങ്ങൾക്കു ഒരു പ്രദേശം
മാത്രമേ നീ തന്നുള്ളൂ. പക്ഷേ ഞങ്ങൾ അന
വധി പേരുണ്ട്. യഹോവ തന്റെ ജനതയ്ക്കു
നൽകിയ ഭൂമിയിൽ ഒരു ഭാഗം മാത്രം നീ ഞങ്ങ
ൾക്ക് തരാൻ എന്താണു കാരണം?"

15യോശുവ അവരോടു മറുപടി പറഞ്ഞു,
"നിങ്ങൾ വളരെയധികം പേരുണ്ടെങ്കിൽ മല
മ്പ്രദേശത്തു പോയി കാടു വെട്ടിത്തെളിച്ച്
അവിടം ഉപയോഗപ്രദമാക്കിക്കൊള്ളുക. ആ
സ്ഥലം ഇപ്പോൾ പെരിസ്യരുടെയും രെഫായരു
ടേയും ആണ്. പക്ഷേ മലമ്പ്രദേശത്തെ എഫ്ര
യീം നിങ്ങൾക്കു വളരെ ചെറുതാണെങ്കിൽ ആ
സ്ഥലം ചെന്നെടുക്കുക."

16യോസേഫിന്റെ ജനത പറഞ്ഞു,
"ഞങ്ങളെ സംബന്ധിച്ചിടത്തോളം എഫ്രയീം
രാജ്യം അത്ര വലുതല്ലെന്നതു സത്യമാണ്.
പക്ഷേ അവിടെ വസിക്കുന്ന കനാന്യർക്ക്
ഇരുമ്പു രഥങ്ങൾ പോലുള്ള ശക്തമായ ആയുധ
ങ്ങളുണ്ട്! യിസ്രായേൽ, ബേത്ത്ശെയാൻ, ആ
പ്രദേശത്തുള്ള ചെറു പട്ടണങ്ങൾ എന്നിവ
യുടെ നിയന്ത്രണവും അവർക്കാണ്."

17അപ്പോൾ യോസേഫിന്റെ കുടുംബ
ത്തോട്, എഫ്രയീം, മനശ്ശെ എന്നീ ജനങ്ങളോട്,
യോശുവ പറഞ്ഞു, "പക്ഷേ നിങ്ങൾ അനവധി
യാളുകളുണ്ട്. നിങ്ങൾ അതി ശക്തരുമാണ്.
നിങ്ങൾക്ക് ആ ഭൂമിയുടെ ഒന്നിലധികം വീത
ങ്ങൾ കിട്ടണം. 18മലമ്പ്രദേശം നിങ്ങൾ സ്വന്തമാ
ക്കണം. അതൊരു വനമാണ്. പക്ഷേ നിങ്ങൾ
അതിലെ മരങ്ങൾ വെട്ടി ആ സ്ഥലം വാസ
യോഗ്യമാക്കണം. നിങ്ങൾ അതു മുഴുവൻ
സ്വന്തമാക്കണം. കനാന്യരെ നിങ്ങൾ ആ
നാട്ടിൽ നിന്ന് ഒഴിപ്പിക്കണം. അവർ ശക്തരും
ശക്തമായ ആയുധങ്ങളുള്ളവരുമാണെങ്കിൽ
പ്പോലും നിങ്ങൾ അവരെ തോല്പിക്കും."

### ബാക്കി ഭൂമിയുടെ വീതംവയ്പ്പ്

18 യിസ്രായേൽജനത മുഴുവൻ ശീലോ
വിൽ ഒത്തുകൂടി. അവിടെ അവർ സമ്മേ
ളനക്കൂടാരം ഒരുക്കി. യിസ്രായേൽജനത ആ
രാജ്യം നിയന്ത്രിച്ചു. അവർ ആ പ്രദേശത്തെ
എല്ലാ ശത്രുക്കളെയും തോല്പിച്ചു. 2പക്ഷേ
അപ്പോഴും ദൈവം വാഗ്ദാനം ചെയ്ത ഭൂമി
ലഭിക്കാത്ത ഏഴു യിസ്രായേൽഗോത്രങ്ങളുണ്ടാ
യിരുന്നു.

3അതിനാൽ യോശുവ യിസ്രായേൽജനത
യോടു പറഞ്ഞു, "നിങ്ങളെന്താണ് നിങ്ങളുടെ
ഭൂമിയെടുക്കാൻ ഇത്രയും നാൾ കാത്തിരുന്നത്?
നിങ്ങളുടെ പിതാക്കന്മാരുടെ ദൈവമാകുന്ന
യഹോവ ഈ ഭൂമി നിങ്ങൾക്ക് നൽകിയിരി
ക്കുന്നു. 4അതിനാൽ നിങ്ങളിൽ ഓരോ ഗോത്ര
ക്കാരും മൂന്നുപേരെ വീതം തെരഞ്ഞെടുക്കണം.
അവരെ ഞാൻ സ്ഥലപരിശോധനയ്ക്കു വിടും.
അവർ ആ സ്ഥലത്തിന്റെ ഒരു ഭൂപടം വരയ്ക്കു
കയും അനന്തരം എന്റെയടുത്തു വരികയും
വേണം. 5അവർ സ്ഥലത്തെ ഏഴു ഭാഗങ്ങളായി
തിരിക്കണം. യെഹൂദയിലെ ജനങ്ങൾക്ക് അവ
രുടെ ഭൂമി തെക്കുഭാഗത്തായിരിക്കും. യോസേ
ഫിന്റെ ജനതയ്ക്ക് അവരുടെ ഭൂമി വടക്കു
ഭാഗത്തും ആയിരിക്കും. 6പക്ഷേ നിങ്ങൾ ഒരു
ഭൂപടം വരയ്ക്കുകയും ഭൂമിയെ ഏഴു ഭാഗങ്ങ
ളായി തിരിക്കുകയും വേണം. ഭൂപടം എന്റെ
മുമ്പിൽ വയ്ക്കാം. അപ്പോൾ നമുക്ക് ഏതേതു
ഗോത്രങ്ങൾക്ക് ഏതേതു സ്ഥലമെന്ന് നമ്മുടെ
ദൈവമായ യഹോവയുടെ തീർപ്പിനു വിടാം.*
7ലേവ്യർക്ക് ഭൂമിയുടെ വീതം കിട്ടുകയില്ല.
പുരോഹിതരായി യഹോവയെ ശുശ്രൂഷിക്കാ

---

**നമുക്ക് ... വിടാം** "ഇവിടെ നമ്മുടെ ദൈവമാകുന്ന യഹോവയ്ക്കുമുമ്പിൽ ഞാൻ നറുക്കിടും" എന്നർത്ഥം.

ന്നുള്ള അവകാശമാണ് അവരുടെ വീതം. ഗാദി
ന്റെയും രൂബേന്റെയും ഗോത്രങ്ങൾക്കും മന
ശ്ശെയുടെ പകുതി ഗോത്രത്തിനും വാഗ്ദാനം
ചെയ്യപ്പെട്ട ഭൂമി ലഭിച്ചു കഴിഞ്ഞു. യോർദ്ദാൻ
നദിയുടെ കിഴക്കു വശത്താണ് അവർ. യഹോ
വയുടെ ഭൃത്യനായ മോശെ അവർക്ക് ആ ഭൂമി
നൽകിക്കഴിഞ്ഞു."

8അതിനാൽ ഭൂമി പരിശോധനയ്ക്കു നിയോ
ഗിക്കപ്പെട്ടവർ അതിനുപോയി. അവർ സ്ഥല
ത്തിന്റെ ഭൂപടം വരച്ച് അതു യോശുവയുടെ
യടുത്ത് കൊണ്ടുവരുവാൻ പരിപാടിയിട്ടു.
യോശുവ അവരോടു പറഞ്ഞു, "ആ ദേശത്തു
കൂടി പോയി അതെപ്പറ്റി ഒരു വിവരണം എഴു
തുക. അനന്തരം ശീലോവിൽ എന്റെയടു
ത്തേക്കു മടങ്ങിവരിക. അപ്പോൾ ഞാൻ നറു
ക്കിടുകയും യഹോവ നിങ്ങൾക്കിടയിൽ ഭൂമി
വീതിച്ചു തരികയും ചെയ്യും."

9അതിനാൽ അവർ ആ സ്ഥലത്തേക്കു പോയി
അവർ യോശുവയ്ക്കു വേണ്ടി സ്ഥലം പരിശോ
ധിക്കുകയും ഭൂപടം വരയ്ക്കുകയും ചെയ്തു.
ഓരോ പട്ടണവും അവർ പഠിക്കുകയും ആ
ഭൂമിയെ ഏഴു ഭാഗങ്ങളായി തിരിക്കുകയും
ചെയ്തു. അവർ അവയുടെ ഭൂപടം വരച്ച്
ശീലോവിൽ യോശുവയുടെ അടുത്തേക്ക് മട
ങ്ങുകയും ചെയ്തു. 10യോശുവ യഹോവയ്ക്കു
മുമ്പിൽ ശീലോവിൽ അവർക്കായി നറുക്കിടു
കയും ചെയ്തു. അങ്ങനെ യോശുവ ഭൂമി വീതം
വയ്ക്കുകയും ഓരോ ഗോത്രത്തിനും അവരുടെ
സ്ഥലത്തിന്റെ വീതം നൽകുകയും ചെയ്തു.

### ബെന്യാമീനുള്ള ഭൂമി

11യെഹൂദയുടെയും യോസേഫിന്റെയും
പ്രദേശങ്ങൾക്കിടയിലുള്ള സ്ഥലമാണ് ബെന്യാ
മീന്റെ ഗോത്രത്തിനു നൽകിയത്. ബെന്യാ
മീന്റെ ഗോത്രത്തിലെ ഓരോ കുടുംബത്തിനും
അവരവർക്കുള്ള സ്ഥലം ലഭിച്ചു. ബെന്യാമീനു
വേണ്ടി തെരഞ്ഞെടുക്കപ്പെട്ട ഭൂമി ഇതാണ്:
12വടക്കേ അതിർത്തി യോർദ്ദാൻനദിയിൽ ആരം
ഭിച്ചു. യെരീഹോയുടെ വടക്കേ അരികിലൂടെ
പോയ അതിർത്തി പടിഞ്ഞാറ് മലമ്പ്രദേശ
ത്തേക്കു നീണ്ടു. ബേത്ത്-ആവെന്റെ തൊട്ടു
കിഴക്കു വരെ അതു നീണ്ടു. 13അനന്തരം അതിർ
ത്തി തെക്കോട്ടു ബേഥേൽ എന്ന ലൂസിലേക്കു
പോയി. എന്നിട്ട് താഴെയുള്ള ബേത്ത് ഹോരോ
ന്റെ തെക്കുള്ള കുന്നിന്മേലുള്ള അതാരോത്ത്
അദ്ദാറിലേക്കു ഇറങ്ങിച്ചെന്നു.

14ബേത്ത് ഹോരോനു തെക്കുള്ള കുന്നിൽ വച്ച്
അതിർത്തി തെക്കോട്ട് തിരിയുകയും കുന്നി
ന്റെ പടിഞ്ഞാറു വശത്തു കൂടി കടന്നു പോകു
കയും ചെയ്തു. അതിർത്തി കിര്യത്ത് യെയാരീം
എന്നും വിളിക്കപ്പെടുന്ന കിര്യത്ത് ബാലയിലേ
ക്കു പോയി. യെഹൂദക്കാരുടേതാണ് ഈ പട്ടണം.
പടിഞ്ഞാറെ അതിർത്തി അതായിരുന്നു.

15തെക്കൻ അതിർത്തി കിര്യത്ത് യെയാരീ
മിൽ ആരംഭിച്ച് നെഫ്തോഹാ നദിയിലേക്കു
നീങ്ങി. 16അവിടെ നിന്ന് രെഫായീം താഴ്വര
യുടെ വടക്കുള്ള ബെൻഹിന്നോം താഴ്വരയ്ക്കു
സമീപമുള്ള കുന്നിൻ ചുവട്ടിലേക്കിറങ്ങിച്ചെ
ന്നു. യെബൂസ്യ നഗരം മുതൽ തെക്കുള്ള
ഹിന്നോം താഴ്വരയിലേക്കു അതിർത്തി തുട
ർന്നു. പിന്നീട് ഏൻരോഗേലിലേക്കു അതിർ
ത്തി നീണ്ടു. 17അവിടെ അതിർത്തി വടക്കോട്ടു
തിരിയുകയും ഏൻശേമെശിലേക്കു പോകുക
യും ചെയ്തു. അതിർത്തി പർവ്വതങ്ങളിലെ
അദുമ്മീം ചുരത്തിനടുത്തുള്ള ഗെലീലോത്തി
ലേക്കു തുടർന്നു. രൂബേന്റെ പുത്രനായ
ബോഹാന്റെ നാമത്തിലുള്ള മഹാശിലയി
ലേക്കു അതിർത്തി ഇറങ്ങിച്ചെന്നു. 18അതിർത്തി
ബേത്ത്-അരാബയുടെ വടക്കൻ ഭാഗങ്ങളിലേ
ക്കു തുടർന്നു. അനന്തരം അതിർത്തി യോർദ്ദാൻ
താഴ്വരയിലേക്കു ഇറങ്ങി. 19അനന്തരം അതിർ
ത്തി ബേത്ത്ഹൊഗ്ലയുടെ വടക്കൻ ഭാഗത്തേ
ക്കു പോകുകയും ചാവുകടലിന്റെ വടക്കേ
തീരത്ത് അവസാനിക്കുകയും ചെയ്തു. യോർ
ദ്ദാൻനദി കടലിൽ ചേരുന്ന സ്ഥലമായിരുന്നു
അത്. തെക്കെ അതിർത്തി അതായിരുന്നു.

20യോർദ്ദാൻനദിയായിരുന്നു കിഴക്കെ അതി
ർത്തി. അങ്ങനെ ബെന്യാമീന്റെ ഗോത്രത്തിനു
നൽകപ്പെട്ട ഭൂമി ഇതായിരുന്നു. എല്ലാ വശ
ത്തെയും അതിർത്തികളും അവയായിരുന്നു.
21ഓരോ കുടുംബത്തിനും അവരുടെ ഭൂമി
ലഭിച്ചു. അവരുടെ നഗരങ്ങൾ ഇവയായിരുന്നു:
യെരീഹോ, ബേത്ത് ഹൊഗ്ല, ഏമെക് കെസീ
സ്, 22ബേത്ത്-അരാബ, സെമാറയീം, ബേഥേൽ,
23അവ്വീം, പാര, ഒഫ്ര, 24കെഫാർ അമ്മോനീ,
ഒഫ്നി, ഗേബ. പന്ത്രണ്ടു നഗരങ്ങളും അവ
യ്ക്കു ചുറ്റുമുള്ള വയലുകളും ഉണ്ടായിരുന്നു.

25ബെന്യാമീന്റെ ഗോത്രത്തിനു ഗിബെ
യോൻ, രാമാ, ബേരോത്ത്, 26മിസ്പ, കെഫീരാ,
മോസ, 27രേക്കെം, യിർപേൽ, തരല, 28സേല
ഏലെഫ്, യെരൂശാലേം എന്ന യെബൂസ്യ
നഗരം ശിബെയാത്ത്, കിര്യത്ത് എന്നീ നഗര
ങ്ങൾ കൂടി കിട്ടി. പതിനാലു നഗരങ്ങളും അവ
യ്ക്കു ചുറ്റുമുള്ള വയലുകളുമായിരുന്നു അത്.
ബെന്യാമീന്റെ ഗോത്രത്തിന് ഈ പ്രദേശങ്ങൾ
മുഴുവനും ലഭിച്ചു.

### ശിമെയോനുള്ള സ്ഥലം

19 അനന്തരം യോശുവ ശിമെയോന്റെ
ഗോത്രത്തിലെ എല്ലാ കുടുംബത്തിനും
ഭൂമിയിലുള്ള അവരുടെ വീതം നൽകി. യെഹൂദ
യ്ക്കുണ്ടായിരുന്ന സ്ഥലത്തിനുള്ളിലുള്ള സ്ഥല
മാണവർക്കു കിട്ടിയത്. 2അവർക്കു ലഭിച്ചത് ഇവ
യാണ്: ശേബ എന്നും വിളിക്കപ്പെടുന്ന ബേർ-
ശേബ, മോലാദ 3ഹസർശൂവാൽ, ബാലാ
ഏസെം, 4എൽതോദ്, ബേഥൂൽ, ഹോർമ്മ,
5സിക്ലാഗ്, ബേത്ത്മർക്കാബോത്ത്, ഹസർ-
സൂസ, 6ബേത്ത്ലെബായോത്തും ശാരൂഹെനും.
പതിമൂന്ന് പട്ടണങ്ങളും അവയ്ക്കു ചുറ്റുമുള്ള
മുഴുവൻ വയലുകളും.

7അയീൻ, രിമ്മോൻ, ഏഥെർ, ആശാൻ എന്നീ
പട്ടണങ്ങളും അവർക്കു ലഭിച്ചു. നാലു പട്ടണ
ങ്ങളും അവയ്ക്കു ചുറ്റുമുള്ള വയലുകളും അതി
ലുണ്ടായിരുന്നു. 8നെഗെവിലെ രാമ എന്ന
ബാലാത്ത്-ബേർ വരെ നഗരങ്ങൾക്കു ചുറ്റു
മുള്ള വയലുകളും അവർക്കു ലഭിച്ചു. അങ്ങനെ
ശിമെയോന്റെ ഗോത്രത്തിനു ലഭിച്ച പ്രദേശ
ങ്ങൾ അവയായിരുന്നു. ഓരോ കുടുംബത്തിനും
അതാതിന്റെ സ്ഥലം ലഭിച്ചു. 9യെഹൂദയ്ക്കു
കിട്ടിയ പ്രദേശത്തിന്റെ ഉള്ളിലായിരുന്നു
ശിമെയോനു കിട്ടിയ സ്ഥലം. യെഹൂദയുടെ
ജനതയ്ക്ക് ആവശ്യമുള്ളതിലധികം സ്ഥലമു
ണ്ടായിരുന്നു. അങ്ങനെ ശിമെയോന്റെ ഗോത്ര
ത്തിന് അവരുടെ വീതം സ്ഥലം കിട്ടി.

### സെബൂലൂന്റെ ദേശം

10തങ്ങളുടെ വീതം ഭൂമി ലഭിച്ച അടുത്ത
ഗോത്രം സെബൂലൂന്റേതായിരുന്നു. സെബൂലൂ

നിലെ ഓരോ കുടുംബത്തിനും വാഗ്ദാനം
ചെയ്യപ്പെട്ടിരുന്ന ഭൂമി ലഭിച്ചു. സാരീദ് വരെ
സെബൂലൂന്റെ അതിർത്തി വ്യാപിച്ചു. 11അന
ന്തരം അതിർത്തി പടിഞ്ഞാറ് മരലയിലേക്കു
പോവുകയും ദബ്ബേശെത്തിനെ സ്പർശിക്കു
കയും ചെയ്തു. അനന്തരം യൊക്നെയാമിനടു
ത്തുള്ള താഴ്വരയിലൂടെ അത് കടന്നുപോയി.
12അനന്തരം അതിർത്തി കിഴക്കോട്ടു തിരിഞ്ഞു.
സാരീദിൽനിന്നും കിസ്ലോത്ത് താബോരിലേ
ക്കു അത് പോയി. അനന്തരം അതിർത്തി ദാബെ
രത്തിലേക്കും യാഫിയയിലേക്കും പോയി. 13അ
നന്തരം ഗാത്ത്ഹെഫെരിനും ഏത്ത്-കാസീനി
നും കിഴക്കോട്ട് അതിർത്തി തുടർന്നു. രിമ്മോ
നിൽ അതിർത്തി അവസാനിക്കുകയും
ചെയ്തു. അനന്തരം അതിർത്തി തിരിഞ്ഞ്
നേയായിലേക്കു പോയി. 14നേയായിൽ വച്ച്
അതിർത്തി വീണ്ടും തിരിയുകയും വടക്ക്
ഹന്നാഥോനിലേക്കു പോകുകയും തുടർന്ന്
യിഫ്താഹ് ഏൽ താഴ്വരയിലേക്കു പോവുക
യും ചെയ്തു. 15ഈ അതിർത്തിക്കുള്ളിലായി
രുന്നു കത്താത്ത്, നഹല്ലാൽ, ശിമ്രോൻ, യിദലാ,
ബേത്ത്ലേഹെം എന്നീ നഗരങ്ങൾ. ഈ പന്ത്ര
ണ്ടു നഗരങ്ങളും അവയ്ക്കു ചുറ്റുമുള്ള വയലു
കളും അവർക്കു ലഭിച്ചു.
16അങ്ങനെ സെബൂലൂനു നൽകപ്പെട്ട പട്ടണ
ങ്ങളും അവയ്ക്കു ചുറ്റുമുള്ള വയലുകളും ഇവ
യാണ്. സെബൂലൂന്റെ ഓരോ കുടുംബത്തിനും
ഭൂമിയുടെ വീതം ലഭിച്ചു.

## യിസ്സാഖാരിന്റെ ദേശം

17ഭൂമിയുടെ നാലാമത്തെ ഭാഗം യിസ്സാഖാ
രിന്റെ ഗോത്രത്തിനു നൽകി. ആ ഗോത്ര
ത്തിലെ ഓരോ കുടുംബത്തിനും അവരവരുടെ
വീതം ലഭിച്ചു. 18ആ ഗോത്രത്തിനു നൽകപ്പെട്ട
ഭൂമി ഇതായിരുന്നു: യിസ്രെയേൽ, കെസുല്ലോ
ത്ത്, ശൂനേം, 19ഹഫാരയീം, ശീയോൻ, അനഹ
രാത്ത്, 20രബ്ബീത്ത്, കിശ്യോൻ, ഏബെസ്,
21രേമെത്ത്, ഏൻഗന്നീം, ഏൻഹദ്ദ, ബേത്ത്
പസ്സേസ്.
22അവരുടെ അതിർത്തി താബോർ ശഹസൂമ
ബേത്ത്-ശേമെശ് എന്നിവിടങ്ങളിൽ സ്പർശി
ച്ചു. അതിർത്തി യോർദ്ദാൻനദിയിൽ അവസാ
നിച്ചു. അവയിലെല്ലാം കൂടി പതിനാറു പട്ടണ
ങ്ങളും അവയ്ക്കു ചുറ്റുമുള്ള വയലുകളും ഉണ്ടാ
യിരുന്നു. 23ഈ നഗരങ്ങളും പട്ടണങ്ങളും യിസ്സാ
ഖാരിന്റെ ഗോത്രത്തിനു നൽകപ്പെട്ട ഭൂമിയുടെ
ഭാഗങ്ങളായിരുന്നു. ഓരോ കുടുംബത്തിനും
അതിന്റെ വീതം ഭൂമി ലഭിച്ചു.

## ആശേരിനുള്ള ഭൂമി

24ഭൂമിയുടെ അഞ്ചാമത്തെ ഭാഗം ആശേ
രിന്റെ ഗോത്രത്തിനു നൽകപ്പെട്ടു. ആ ഗോത്ര
ത്തിലെ ഓരോ കുടുംബത്തിനും അവരവരുടെ
വീതം ലഭിച്ചു. 25ആ ഗോത്രത്തിനു നൽകപ്പെട്ട
ഭൂമി ഇതാണ്. ഹെൽകത്ത്, ഹലി, ബേതെൻ,
അക്ശാഫ്, 26അല്ലമ്മേലെക്ക്, അമാദ്, മിശാൽ.
പടഞ്ഞാറെ അതിർത്തി കർമ്മേൽ പർവ്വത
ത്തിലേക്കും ശീഹോർ ലിബ്നാത്തിലേക്കും
തുടർന്നു. 27അനന്തരം അതിർത്തി കിഴക്കോട്ട്
തിരിഞ്ഞു ബേത്ത്ദോഗോനിലേക്കു പോയി.
അതിർത്തി സെബൂലൂനെയും യിഫ്താഹ്-
ഏൽ താഴ്വരയേയും സ്പർശിച്ചു. അനന്തരം
അതിർത്തി ബേത്ത്-ഏമെക്കിന്റെയും നെയീ
യേലിന്റെയും വടക്കോട്ടു പോയി. വടക്ക്
കാബൂൽ കടന്നു. 28അനന്തരം അതിർത്തി
അബ്ദോൻ രെഹോബ്, ഹമ്മോൻ കാനാ
എന്നിവിടങ്ങളിലേക്കു പോയി. മഹാസീദോൻ
പ്രദേശത്തേക്കാണ് അതിർത്തി തുടർന്നത്.
29അനന്തരം അതിർത്തി തെക്ക് രാമയിലേക്കു
മടങ്ങി. ടൈർ എന്ന ശക്തമായ നഗരത്തിലേക്കു
അതിർത്തി തുടർന്നു. അനന്തരം അതിർത്തി
തിരിയുകയും ഹോസയിലേക്കു പോകുകയും
ചെയ്തു. സക്സീബിനടുത്തു സമുദ്രത്തിൽ
അതിർത്തി അവസാനിച്ചു. 30ഉമ്മ, അഫേക്ക്,
രെഹോബ് എന്നിവയും അതിനടുത്തായിരുന്നു.
അവയിലെല്ലാം കൂടി ഇരുപത്തിരണ്ടു പട്ടണ
ങ്ങളും അവയ്ക്കു ചുറ്റുമുള്ള വയലുകളും ഉണ്ടാ
യിരുന്നു. 31ആ നഗരങ്ങളും അവയ്ക്കു ചുറ്റു
മുള്ള വയലുകളും ആശേർഗോത്രത്തിനു നൽ
കിയതാണ്. ആ ഗോത്രത്തിലെ ഓരോ കുടുംബ
ത്തിനും ഭൂമിയിൽ അവരുടെ വീതം ലഭിച്ചു.

## നഫ്താലിക്കുള്ള ഭൂമി

32ഭൂമിയുടെ ആറാമതു ഭാഗം നഫ്താലി
യുടെ ഗോത്രത്തിനു നൽകി. ആ ഗോത്രത്തിലെ
ഓരോ കുടുംബത്തിനും അവരവരുടെ വീതം
ഭൂമി ലഭിച്ചു. 33അവരുടെ ഭൂമിയുടെ അതിർ
ത്തി സാനന്നീമിനടുത്തുള്ള മഹാവൃക്ഷത്തിലാ
രംഭിച്ചു. ഹേലെഫിനടുത്തായിരുന്നു അത്.
അനന്തരം അതിർത്തി അദാമീനേക്കെബ്, യബ്
നോൽ എന്നിവിടങ്ങളിലൂടെ കടന്നുപോയി.
ലക്കൂമിലേക്കു തുടർന്ന അതിർത്തി യോർദ്ദാൻ
നദിയിൽ അവസാനിച്ചു. 34അനന്തരം അതി
ർത്തി, അസ്നോത്ത് തബോരിലൂടെ പടിഞ്ഞാ
റോട്ടു പോയി. ഹുക്കോക്കിൽ അതിർത്തി അവ
സാനിച്ചു. തെക്കെ അതിർത്തി സെബൂലൂ
നിലും പടിഞ്ഞാറേ അതിർത്തി ആശേരിലും
സ്പർശിച്ചു. യോർദ്ദാൻനദിയിൽ കിഴക്ക്
യെഹൂദയിലേക്കു അതിർത്തി നീങ്ങി. 35ഈ
അതിർത്തിക്കുള്ളിൽ അതിശക്തമായ ഏതാനും
നഗരങ്ങളുണ്ടായിരുന്നു. സിദ്ദീം, സേർ, ഹമ്മാ
ത്ത്, രക്കത്ത്, കിന്നേരത്ത്, 36അദമ, രാമ,
ഹാസോർ, 37കേദെശ്, എദ്രെയി, ഏൻഹാ
സോർ, 38യിരോൻ, മിഗ്ദൽ ഏൽ, ഹൊരേം,
ബേത്ത്-അനാത്ത്, ബേത്ത്-ശേമെശ് എന്നിവ
യായിരുന്നു ആ നഗരങ്ങൾ. അവയിലെല്ലാം
കൂടി പത്തൊൻപതു പട്ടണങ്ങളും അവയ്ക്കു
ചുറ്റുമുള്ള വയലുകളും ഉൾപ്പെട്ടിരുന്നു.
39ഈ നഗരങ്ങളും അവയ്ക്കു ചുറ്റുമുള്ള വയ
ലും നഫ്താലിഗോത്രത്തിനു നൽകപ്പെട്ടു.
ഗോത്രത്തിലെ ഓരോ കുടുംബത്തിനും അതാതി
നുള്ള ഭൂമി ലഭിച്ചു.

## ദാനുള്ള ഭൂമി

40അനന്തരം ദാന്റെ ഗോത്രത്തിന്റെ ഭൂമി
നൽകപ്പെട്ടു. ആ ഗോത്രത്തിലെ എല്ലാ കുടുംബ
ത്തിനും അവരവരുടെ ഭൂമി ലഭിച്ചു. 41അവർക്കു
നൽകപ്പെട്ട ഭൂമി ഇവയായിരുന്നു. സൊരാ,
എസ്തായോൽ, ഈർ-ശേമെശ്, 42ശാലബ്ബീൻ,
അയ്യാലോൻ, യിത്ല, 43ഏലോൻ, തിമ്നാ,
എക്രോൻ, 44എൽതെക്കേ, ഗിബ്ബഥോൻ, ബാലാ
ത്ത് 45യെഹൂദ്, ബെനേ-ബെരാക്, ഗത്ത്-
രിമ്മോൻ, 46മേയർക്കോൻ, രക്കോൻ, യാഫോ
വിനു സമീപമുള്ള പ്രദേശം.
47പക്ഷേ തങ്ങളുടെ ഭൂമി എടുക്കുന്നതിൽ
ദാന്റെ ജനതയ്ക്ക് ചില പ്രശ്നങ്ങളുണ്ടായി.
അവിടെ ദാൻ ജനതയ്ക്ക് എളുപ്പത്തിൽ തോല്പി
ക്കാൻ കഴിയാത്ത ശക്തരായ ശത്രുക്കളുണ്ടായി

തുന്നു. അതിനാൽ ദാൻജനത യിസ്രായേ
ലിന്റെ വടക്കുഭാഗത്തുള്ള ലേശെമിനെതിരെ
യുദ്ധം ചെയ്യാൻ പോയി. അവർ ലേശെമിനെ
തോല്പിക്കുകയും അവിടെയുണ്ടായിരുന്നവരെ
മുഴുവൻ വധിക്കുകയും ചെയ്തു. അതിനാൽ
ദാൻജനത ലേശെംപട്ടണത്തിൽ താമസിച്ചു.
അവരുടെ ഗോത്രപിതാവിന്റെ പേര് അതാക
യാൽ അവർ ആ നഗരത്തിന് ദാൻ എന്നു
പേരു മാറ്റി. **48**ആ നഗരങ്ങളും ചുറ്റുമുള്ള വയലു
കൾ മുഴുവനും ദാന്റെ ഗോത്രത്തിനു നൽക
പ്പെട്ടു. ഓരോ കുടുംബത്തിനും ഭൂമിയിൽ അവര
വർക്കുള്ള വീതം ലഭിച്ചു.

### യോശുവയ്ക്കുള്ള ഭൂമി

**49**അങ്ങനെ ഭൂമി വീതം വച്ച് വ്യത്യസ്ത
ഗോത്രങ്ങൾക്കു നൽകുന്നത് നേതാക്കൾ
പൂർത്തിയാക്കി. പൂർത്തിയാക്കിയതിനു ശേഷം,
നൂന്റെ പുത്രനായ യോശുവയ്ക്ക് കുറേ ഭൂമി
നൽകുന്നതിന് യിസ്രായേൽജനത തീരുമാ
നിച്ചു. അവനു വാഗ്ദാനം ചെയ്യപ്പെട്ട ഭൂമിയാ
യിരുന്നു അത്. **50**അവന് ഈ ഭൂമി കിട്ടുമെന്ന്
യഹോവ കല്പിച്ചിരുന്നു. അതിനാലവർ എഫ്ര
യീമിന്റെ മലമ്പ്രദേശത്തുള്ള തിമ്നാത്ത് സേര
ഹ്പട്ടണം യോശുവയ്ക്കു നൽകി. തനിക്കു
വേണമെന്ന് യോശുവ ആവശ്യപ്പെട്ട പട്ടണമാ
യിരുന്നു അത്. അതിനാൽ യോശുവ ആ പട്ട
ണത്തെ ശക്തമാക്കി നിർമ്മിച്ച് അവിടെ താമ
സിച്ചു.

**51**അങ്ങനെ ഈ സ്ഥലം മുഴുവനും യിസ്രാ
യേലിലെ വ്യത്യസ്ത ഗോത്രങ്ങൾക്കായി നൽ
കപ്പെട്ടു. പുരോഹിതനായ ഏലെയാസാരും
നൂന്റെ പുത്രനായ യോശുവയും ഓരോ ഗോത്ര
ത്തലവന്മാരും സ്ഥലം വീതിക്കാൻ ശീലോവിൽ
ഒത്തു കൂടി. സമ്മേളനക്കൂടാരത്തിന്റെ കവാട
ത്തിൽ അവർ യഹോവയുടെ സവിധത്തിൽ
സമ്മേളിച്ചു. അങ്ങനെ ഭൂമി വീതം വയ്ക്കു
ന്നത് അവർ പൂർത്തിയാക്കി.

### സുരക്ഷിതത്വത്തിന്റെ നഗരങ്ങൾ

**20** അനന്തരം യഹോവ യോശുവയോടു
പറഞ്ഞു, **2**“നിനക്ക് ഒരു കല്പന ഞാൻ
മോശെയിലൂടെ തന്നു. സുരക്ഷിതത്വത്തിന്
പ്രത്യേക നഗരങ്ങൾ പണിയാൻ മോശെ
നിന്നോടു പറഞ്ഞിട്ടുണ്ട്. **3**ഒരാൾ മറ്റൊരാളെ
യാദൃച്ഛികമായി വധിച്ചാൽ, കൊല്ലണമെന്നു
ദ്ദേശിച്ചല്ല കൊല നടത്തിയതെങ്കിൽ, അയാ
ൾക്ക് നഗരത്തിൽ സുരക്ഷിതമായി ഒളിക്കാൻ
കഴിയും.

**4**“അയാൾ ചെയ്യേണ്ടത് ഇതാണ്. അവൻ
അത്തരം നഗരങ്ങളിലൊന്നിലേക്കു ഓടുമ്പോൾ
നഗര കവാടത്തിങ്കൽ നിൽക്കണം. കവാടത്തി
ങ്കൽ നിന്ന് ജനനേതാക്കളോടു എന്താണു സംഭ
വിച്ചതെന്ന് അവൻ പറയണം. അപ്പോൾ നഗ
രത്തിലേക്കു പ്രവേശിക്കാൻ നേതാക്കൾക്ക്
അവനെ അനുവദിക്കാം. അവർ അവന് അവർ
ക്കിടയിൽ താമസിക്കാൻ സ്ഥലം കൊടുക്കണം.
**5**പക്ഷേ അവനെ ഓടിക്കുന്നവൻ ആ നഗര
ത്തിലേക്കു വന്നേക്കാം. അങ്ങനെ സംഭവിച്ചാൽ
നഗര നേതാക്കൾ അവനെ ഓടിക്കുന്നവനു
കൈമാറരുത്. നഗരത്തിൽ അഭയം പ്രാപിക്കാ
നെത്തിയവനെ അവർ സംരക്ഷിക്കണം. കൊല്ല
പ്പെട്ടവനെ യഥാർത്ഥത്തിൽ വധിക്കാൻ
അയാൾ ആഗ്രഹിച്ചിട്ടില്ലാത്തതിനാൽ അവർ
അവനെ സംരക്ഷിക്കണം. അത് അബദ്ധവശാൽ
സംഭവിച്ചതാണ്. അയാൾക്ക് കോപമുണ്ടാകു
കയോ അയാളെ കൊല്ലണമെന്ന് തീരുമാനിക്കു
കയോ ചെയ്തില്ല. അതു മാത്രമായിരുന്നു സംഭ
വിച്ച കാര്യങ്ങൾ. **6**ആ നഗരത്തിലെ കോടതി
അയാളുടെ മേൽ ന്യായവിധി നടത്തുംവരെ
അയാൾ ആ നഗരത്തിൽ താമസിക്കണം. ഉന്നത
പുരോഹിതൻ മരിക്കുന്നതുവരെയും അയാൾ
ആ നഗരത്തിൽ താമസിക്കണം. അനന്തരം
അവന് താൻ ഓടിപ്പോന്ന പട്ടണത്തിലെ സ്വഭ
വനത്തിലേക്കു മടങ്ങാം.”

**7**അതിനാൽ “സുരക്ഷാനഗരങ്ങൾ” എന്നു
വിളിക്കപ്പെടാൻ യിസ്രായേൽജനത ഏതാനും
നഗരങ്ങൾ തെരഞ്ഞെടുത്തു. ഇവയായിരുന്നു
ആ നഗരങ്ങൾ: നഫ്താലിയുടെ മലമ്പ്രദേശ
ത്തുള്ള ഗലീലയിലെ കേദെശ്; എഫ്രയീമിന്റെ
മലമ്പ്രദേശത്തെ ശെഖേം; യെഹൂദയുടെ മല
മ്പ്രദേശത്തെ കിര്യത്ത് അർബ്ബാ;

**8**രൂബേന്റെ ഭൂമിയിലുള്ള മരുഭൂമിയിലെ
യെരീഹോയ്ക്കു സമീപം യോർദ്ദാൻനദിയുടെ
കിഴക്കുള്ള ബേസെർ; ഗാദിന്റെ ദേശത്തെ
ഗിലെയാദിലുള്ള രാമോത്ത്; മനശ്ശെയുടെ
ദേശത്തെ ബാശാനിലുള്ള ഗോലാൻ. **9**അവർ
ക്കിടയിൽ വസിക്കുന്ന ഏതെങ്കിലുമൊരു
യിസ്രായേലുകാരനോ വിദേശിയോ ആരെയെ
ങ്കിലും കൊന്നാൽ, അത് അബദ്ധത്തിലാണെ
ങ്കിൽ അയാളെ സുരക്ഷാനഗരങ്ങളിലൊന്നിലേ
ക്കു ഓടിപ്പോകാൻ അനുവദിക്കണം. അപ്പോൾ
അവൻ അവിടെ സുരക്ഷിതനായിരിക്കുകയും
പിന്തുടരുന്നവനാൽ കൊല്ലപ്പെടാതിരിക്കുക
യും വേണം. ആ നഗരത്തിലെ കോടതി
അയാളുടെ മേൽ ന്യായവിധി നടത്തണം.

### പുരോഹിതർക്കും ലേവ്യർക്കുമുള്ള പട്ടണങ്ങൾ

**21** ലേവിയുടെ ഗോത്രത്തിലെ കുടുംബകാ
രണവന്മാർ പുരോഹിതനായ ഏലെയാ
സാരിനെയും നൂന്റെ പുത്രനായ യോശുവ
യെയും യിസ്രായേലിന്റെ മറ്റു ഗോത്രാധിപ
ന്മാരെയും കണ്ടു സംസാരിക്കാൻ പോയി.
**2**കനാൻദേശത്തിലെ ശീലോവിലാണ് അത്
നടന്നത്. ലേവ്യ ഭരണാധിപന്മാർ അവരോടു
പറഞ്ഞു, “യഹോവ മോശെയ്ക്കു ഒരു കല്പന
നൽകി. ഞങ്ങൾക്ക് നീ പട്ടണങ്ങൾ താമസി
ക്കാൻ നൽകണമെന്ന് അവൻ കല്പിച്ചിരിക്കുന്നു.
ഞങ്ങളുടെ മൃഗങ്ങൾക്കു മേഞ്ഞുനടക്കാൻ ഞങ്ങ
ൾക്കു നിങ്ങൾ വയൽ നൽകണം.” **3**അതിനാൽ
യഹോവയിൽനിന്നുള്ള ഈ കല്പനകൾ യിസ്രാ
യേൽജനത അനുസരിച്ചു. അവർ ലേവ്യർക്ക്
ഈ പട്ടണങ്ങളും അവയ്ക്കു ചുറ്റുമുള്ള സ്ഥല
ങ്ങൾ അവരുടെ മൃഗങ്ങൾക്കുമായി നൽകി:

**4**കെഹാത്തുകുടുംബം ലേവ്യരുടെ ഗോത്ര
ത്തിൽപ്പെട്ടവരാണ്. യെഹൂദ, ശിമെയോൻ,
ബെന്യാമീൻ എന്നിവരുടെ പ്രദേശങ്ങളിലുള്ള
പതിമൂന്നു പട്ടണങ്ങൾ കെഹാത്യകുടുംബത്തി
ന്റെ ഒരു ഭാഗത്തിനു നൽകി. പുരോഹിതനായ
അഹരോന്റെ പിൻഗാമികളാണ് കെഹാത്യർ.

**5**എഫ്രയീം, ദാൻ, മനശ്ശെയുടെ പകുതി
എന്നീ ഗോത്രങ്ങളുടെ പ്രദേശങ്ങളിൽ പത്തു
പട്ടണങ്ങൾ കെഹാത്യരുടെ മറ്റേ കുടുംബങ്ങ
ൾക്കു നൽകി. **6**ഗേർശോൻ കുടുംബത്തിന് പതി
മൂന്ന് പട്ടണങ്ങൾ നൽകപ്പെട്ടു. യിസ്സാഖാർ,
ആശേർ, നഫ്താലി, ബാശാനിലുള്ള മനശ്ശെ
യുടെ പകുതി എന്നീ ഗോത്രങ്ങളുടെ പ്രദേശ
ത്തായിരുന്നു ഈ പട്ടണങ്ങൾ. **7**മെരാരിഗോത്ര
ത്തിൽപ്പെട്ടവർക്ക് പന്ത്രണ്ടു പട്ടണങ്ങൾ നൽക

പ്പെട്ടു. രൂബേൻ, ഗാദ്, സെബൂലൂൻ എന്നിവ
രുടെ പ്രദേശങ്ങളിലുള്ളതാണ് ഈ പന്ത്രണ്ടു
പട്ടണങ്ങളും. 8അതിനാൽ യിസ്രായേൽജനത
ലേവ്യർക്ക് ആ പട്ടണങ്ങളും അവയ്ക്കു ചുറ്റു
മുള്ള വയലുകളും നൽകി. യഹോവ മോശെ
യ്ക്കു നൽകിയ കല്പന അനുസരിക്കുന്നതി
നാണ് അവർ ഇങ്ങനെ ചെയ്തത്. 9യെഹൂദാ,
ശിമെയോൻ എന്നിവരുടെ പ്രദേശങ്ങളിലുണ്ടാ
യിരുന്ന പട്ടണങ്ങളുടെ പേരുകൾ ഇവയാണ്.
10കെഹാത്യകുടുംബത്തിൽനിന്നാണ് ലേവ്യ
ർക്ക് പട്ടണങ്ങൾ തെരഞ്ഞെടുക്കാനുള്ള ആദ്യ
ത്തെ അവസരം നൽകിയത്. 11അനാക്കിന്റെ
പിതാവായിരുന്ന അർബ്ബയുടെ പട്ടണമായ
ഹെബ്രോൻ എന്ന കിര്യത്ത്അർബ്ബാ അവർ
അവർക്കു നൽകി. അവർക്കു പട്ടണത്തിനടുത്ത്
അവരുടെ മൃഗങ്ങൾക്കായി കുറെ സ്ഥലവും
നൽകപ്പെട്ടു. 12പക്ഷേ വയലുകളും കിര്യത്ത്
അർബ്ബായ്ക്കു ചുറ്റുമുള്ള ചെറിയ പട്ടണങ്ങളും
യെഫുന്നെയുടെ പുത്രനായ കാലേബിന്റെ
തായിരുന്നു. 13അതിനാൽ സുരക്ഷാനഗരമായി
രുന്ന ഹെബ്രോൻ അവർ അഹരോന്റെ പിൻ
ഗാമികൾക്കു നൽകി. അവർ അഹരോന്റെ
പിൻഗാമികൾക്ക് ലിബ്ന, 14യത്ഥീർ, എസ്തെ
മോവാ, 15ഹോലോൻ, ദെബീർ, 16ആയീൻ,
യുത്ത, ബേത്ത് ശേമെശ് എന്നിവയും നൽകി.
ഈ പട്ടണങ്ങൾക്കടുത്തുള്ള കുറെ സ്ഥലം അവ
രുടെ മൃഗങ്ങൾക്കായും നൽകി. ഈ രണ്ടു വിഭാ
ഗങ്ങൾക്കായി അവർ ഒൻപതു പട്ടണങ്ങൾ
നൽകി.

17ബെന്യാമീൻ ഗോത്രത്തിന്റെ ചില നഗര
ങ്ങളും അവർ അഹരോന്റെ പിൻഗാമികൾക്കു
നൽകി. ഗിബെയോൻ, ഗേബാ, 18അനാഥോ
ത്ത്, അൽമോൻ എന്നിവയായിരുന്നു ആ നഗര
ങ്ങൾ. അവർ ഈ നാലു പട്ടണങ്ങൾ അവർക്കു
നൽകുകയും അവയ്ക്കു ചുറ്റുമുള്ള സ്ഥലം അവ
രുടെ മൃഗങ്ങൾക്കായി നൽകുകയും ചെയ്തു.
19അങ്ങനെ ആകെ പതിമൂന്നു പട്ടണങ്ങൾ
അഹരോന്റെ പിൻഗാമികളായിരുന്ന പുരോ
ഹിതന്മാർക്കു നൽകപ്പെട്ടു. ഓരോ പട്ടണ
ത്തിനും അടുത്ത് കുറെ സ്ഥലം അവരുടെ മൃഗങ്ങ
ൾക്കുമായി നൽകി. 20കെഹാത്യകുടുംബത്തിലെ
മറ്റുള്ളവർക്ക് എഫ്രയീംഗോത്രക്കാരുടെ അധീന
തയിൽപ്പെട്ട പ്രദേശത്തെ ചില പട്ടണങ്ങളാണ്
നൽകിയത്. ഈ പട്ടണങ്ങൾ അവർക്കു ലഭിച്ചു.
21എഫ്രയീമിലെ മലമ്പ്രദേശത്തുനിന്ന് സുരക്ഷ
യുടെ നഗരങ്ങളിലൊന്നായിരുന്ന ശെഖേം
നഗരം, ഗേസെർ, 22കിബ്സയീം, ബേത്ത്-
ഹോരോൻ എന്നിവിടങ്ങളും അവർക്കു ലഭിച്ചു.
അവയിലെല്ലാം എഫ്രയീം അവർക്കു നാലു
പട്ടണങ്ങളും അവരുടെ മൃഗങ്ങൾക്ക് അവയുടെ
ചുറ്റുമുള്ള സ്ഥലങ്ങളും നൽകി.

23ദാന്റെ ഗോത്രം അവർക്ക് എൽതെക്കേ,
ഗിബ്ബെഥോൻ, 24അയ്യാലോൻ, ഗത്ത്-രിമ്മോൻ
എന്നിവ നൽകി. അവയിലെല്ലാം ദാൻ നാലു
പട്ടണങ്ങൾ അവർക്കു നൽകുകയും ഓരോ പട്ട
ണത്തിനും ചുറ്റുമുള്ള സ്ഥലം അവരുടെ മൃഗങ്ങ
ൾക്കായി നൽകുകയും ചെയ്തു.

25മനശ്ശെയുടെ പകുതി ഗോത്രം അവർക്ക്
താനാക്കും ഗത്ത്-രിമ്മോനും നൽകി. അവയിൽ
ആകെ മനശ്ശെയുടെ പകുതി ഗോത്രം അവർക്ക്
രണ്ട് പട്ടണങ്ങൾ നൽകുകയും ആ പട്ടണങ്ങ
ൾക്കു ചുറ്റിലുമുള്ള സ്ഥലങ്ങൾ അവരുടെ മൃഗ
ങ്ങൾക്കു നൽകുകയും ചെയ്തു. 26കെഹാത്തു
കുടുംബത്തിൽ മിച്ചം വന്നവർക്ക് പത്തു
പട്ടണങ്ങളും ഓരോ പട്ടണത്തിനും ചുറ്റുമുള്ള
സ്ഥലങ്ങൾ അവരുടെ കന്നുകാലികൾക്കായും
നൽകി.

27ഗേർശോൻ കുടുംബവും ലേവിയുടെ
ഗോത്രത്തിൽനിന്നായിരുന്നു. അവർക്ക് ഈ
പട്ടണങ്ങൾ ലഭിച്ചു: മനശ്ശെയുടെ പകുതി
ഗോത്രം ബാശാനിലുള്ള ഒരു സുരക്ഷാനഗര
മായിരുന്ന ഗോലാൻ അവർക്കു നൽകി. മനശ്ശെ
അവർക്ക് ബെയെസ്തെരയും നൽകി. മനശ്ശെ
യുടെ പകുതി, അവർക്കു രണ്ടു പട്ടണങ്ങളും
ഓരോ പട്ടണത്തിനും ചുറ്റിലുള്ള സ്ഥലം അവ
രുടെ മൃഗങ്ങൾക്കും നൽകി. 28യിസ്സാഖാരിന്റെ
ഗോത്രം അവർക്കു കിശ്യോൻ, ദാബെരത്ത്,
29യർമ്മൂത്ത്, ഏൻ- ഗന്നീം എന്നിവ കൊടുത്തു.
യിസ്സാഖാർ അവർക്കു നാലു പട്ടണങ്ങളും
ഓരോ പട്ടണത്തിനും ചുറ്റുമുള്ള സ്ഥലം അവ
രുടെ മൃഗങ്ങൾക്കുമായും നൽകി.

30ആശേരിന്റെ ഗോത്രക്കാർ അവർക്ക്
മിശാൽ, അബ്ദോൻ, 31ഹെൽക്കത്ത്, രെഹോ
ബ് എന്നിവിടങ്ങൾ നൽകി. ആശേർ അവർക്കു
നാലു പട്ടണങ്ങളും അവയ്ക്കു ചുറ്റുമുള്ള സ്ഥല
ങ്ങൾ മൃഗങ്ങൾക്കും നൽകി. 32നഫ്താലിയുടെ
ഗോത്രം അവർക്കു ഗലീലയിലെ സുരക്ഷാനഗ
രങ്ങളിലൊന്നായിരുന്ന കേദേശും നൽകി.
നഫ്താലി അവർക്കു ഹമ്മോത്ത്-ദോരും കർ
ത്ഥാനും നൽകി. നഫ്താലി അവർക്ക് മൂന്നു
പട്ടണങ്ങളും അവയ്ക്കു ചുറ്റുമുള്ള സ്ഥലങ്ങൾ
അവരുടെ മൃഗങ്ങൾക്കുമായും നൽകി.

33ഗേർശോൻകുടുംബത്തിന് ആകെ പതി
മൂന്നു പട്ടണങ്ങളും ഒരോ പട്ടണത്തിനു ചുറ്റു
മുള്ള സ്ഥലം അവരുടെ മൃഗങ്ങൾക്കും ലഭിച്ചു.

34ലേവ്യകുടുംബത്തിലെ മറ്റേ വിഭാഗമായി
രുന്നു മെരാരികുടുംബം. മെരാരികുടുംബത്തിന്
ഈ പട്ടണങ്ങൾ ലഭിച്ചു: സെബൂലൂന്റെ
ഗോത്രം അവർക്ക് യൊക്നെയാം, കർത്ഥ,
35ദിമ്ന, നഹലാൽ എന്നിവിടങ്ങൾ നൽകി.
സെബൂലൂൻ അവർക്ക് നാലു പട്ടണങ്ങൾ നൽ
കുകയും അവരുടെ മൃഗങ്ങൾക്ക് അവയുടെ ചുറ്റു
മുള്ള സ്ഥലങ്ങൾ നൽകുകയും ചെയ്തു.

36രൂബേന്റെ ഗോത്രം അവർക്ക് ബേസെർ,
യഹ്സ, 37കെദേമോത്ത്, മേഫാത്ത് എന്നിവിട
ങ്ങൾ നൽകി. രൂബേന്റെ ഗോത്രം അവർക്കു
നാലു പട്ടണങ്ങളും അവരുടെ മൃഗങ്ങൾക്ക്
ഓരോ പട്ടണത്തിന്റെ ചുറ്റുമുള്ള സ്ഥലവും
നൽകി.

38ഗാദിന്റെ ഗോത്രം അവർക്കു ഗിലെയാ
ദിലെ ഒരു സുരക്ഷാനഗരമായിരുന്ന രാമോത്ത്
നൽകി. അവർ അവർക്കു മഹനയീമും.
39ഹെശ്ബോനും യാസേരും നൽകി. ആകെ
ക്കൂടി ഗാദ് അവർക്ക് നാലു പട്ടണങ്ങളും അവ
രുടെ മൃഗങ്ങൾക്ക് ഓരോ പട്ടണങ്ങൾക്കും ചുറ്റു
മുള്ള ഭൂമിയും നൽകി. 40ലേവ്യരുടെ അവസാന
കുടുംബമായ മെരാരികുടുംബത്തിന് പന്ത്രണ്ടു
പട്ടണങ്ങൾ ലഭിച്ചു. 41അങ്ങനെ ലേവ്യർക്ക്
ആകെ നാല്പത്തെട്ടു പട്ടണങ്ങളും അവരുടെ
മൃഗങ്ങൾക്ക് പട്ടണങ്ങളുടെ ചുറ്റുമുള്ള സ്ഥലങ്ങ
ളും ലഭിച്ചു. മറ്റു ഗോത്രങ്ങളുടെ പ്രദേശങ്ങളിൽ
കിടക്കുന്നവയാണ് ഈ പട്ടണങ്ങളെല്ലാം. 42ഈ
പട്ടണങ്ങളിലോരോന്നിനും കുറെ സ്ഥലം അവ
രുടെ മൃഗങ്ങൾക്കായി ഉണ്ടായിരുന്നു. എല്ലാ പട്ട
ണങ്ങൾക്കും അങ്ങനെ തന്നെ.

43യിസ്രായേൽജനതയുമായുണ്ടാക്കിയ കരാർ
അങ്ങനെ യഹോവ പാലിച്ചു. ആ ദേശം മുഴു
വനും അവർക്ക് നൽകുമെന്ന് അവൻ അവരുടെ

പൂർവ്വികരോടു വാഗ്ദാനം ചെയ്തിട്ടുണ്ടാ
യിരുന്നു. ജനങ്ങൾ ആ സ്ഥലങ്ങൾ ഏറ്റെടുത്ത്
അതിൽ താമസം തുടങ്ങി. 44അവരുടെ നാടി
ന്റെ എല്ലാ വശങ്ങളിലും സമാധാനമായിരി
ക്കാൻ യഹോവ അവരെ അനുവദിച്ചു. അവ
രുടെ പൂർവ്വികരോടു വാഗ്ദാനം ചെയ്തതു
പോലെയായിരുന്നു അത്. അവരുടെ ഒരു ശത്രു
വും അവരെ തോല്പിച്ചില്ല.

എല്ലാ ശത്രുക്കളെയും തോല്പിക്കാൻ യഹോവ
യിസ്രായേൽജനതയെ അനുവദിക്കുകയും
ചെയ്തു. 45യിസ്രായേൽജനതയോടു അവൻ
ചെയ്ത എല്ലാ വാഗ്ദാനങ്ങളും യഹോവ
പാലിച്ചു. പാലിക്കാൻ കഴിയാതിരുന്ന ഒരു
വാഗ്ദാനവും ഉണ്ടായിരുന്നില്ല. എല്ലാ വാഗ്ദാ
നവും യാഥാർത്ഥ്യമായി.

### മൂന്നു ഗോത്രങ്ങൾ മടങ്ങുന്നു

22 അനന്തരം യോശുവ, രൂബേൻ, ഗാദ്,
മനശ്ശെയുടെ പകുതി, ഗോത്രങ്ങളിലെ
മുഴുവൻ ജനങ്ങളുടെയും ഒരു സമ്മേളനം വിളി
ച്ചുകൂട്ടി. 2യോശുവ അവരോടു പറഞ്ഞു,
“മേശെ യഹോവയുടെ ഭൃത്യനായിരുന്നു.
മോശെ കല്പിച്ചതെല്ലാം നിങ്ങൾ അനുസരിച്ചു,
എന്റെ എല്ലാ കല്പനകളും നിങ്ങൾ അനുസ
രിച്ചു. 3അപ്പോഴെല്ലാം നിങ്ങൾ യിസ്രായേ
ലിലെ മറ്റു ജനങ്ങളെ പിന്തുണച്ചു. നിങ്ങളുടെ
ദൈവമാകുന്ന യഹോവ നിങ്ങൾക്കു നൽകിയ
കല്പനകളെല്ലാം നിങ്ങൾ ശ്രദ്ധയോടെ അനുസ
രിച്ചു. 4നിങ്ങളുടെ ദൈവമാകുന്ന യഹോവ
യിസ്രായേൽജനതയ്ക്ക് സമാധാനം വാഗ്ദാ
നം ചെയ്തു. ഇപ്പോൾ യഹോവ തന്റെ വാഗ്
ദാനം പാലിക്കുകയും ചെയ്തു. അതിനാൽ
ഇനി നിങ്ങൾക്കു വീട്ടിലേക്കു മടങ്ങാം. യഹോ
വയുടെ ഭൃത്യനായിരുന്ന മോശെ നിങ്ങൾക്ക്
യോർദ്ദാൻനദിയുടെ കിഴക്കേക്കരയിൽ സ്ഥലം
നൽകി. ഇനി നിങ്ങൾക്ക് ആ നാട്ടിലേക്കു
പോകാം. 5പക്ഷേ മോശെ നിങ്ങൾക്കു നൽകിയ
നിയമങ്ങൾ അനുസരിക്കുന്ന കാര്യം ഓർമ്മി
ക്കുക. നിങ്ങളുടെ ദൈവമാകുന്ന യഹോവയെ
നിങ്ങൾ അനുസരിക്കുകയും അവനെ സ്നേഹി
ക്കുകയും ചെയ്യണം. യഹോവയെ തുടർന്നും
പിന്തുടരുകയും പൂർണ്ണഹൃദയത്തോടെയും ആ
ത്മാവോടെയും ശുശ്രൂഷിക്കുകയും ചെയ്യുക.”

6അനന്തരം യോശുവ അവരെ അനുഗ്രഹിച്ച
യച്ചു. അവർ ഭവനത്തിലേക്കുപോയി. 7മോശെ,
മനശ്ശെയുടെ പകുതി ഗോത്രത്തിന് ബാശാൻ
ദേശം നൽകിയിരുന്നു. മനശ്ശെയുടെ ഗോത്രത്തി
ന്റെ മറ്റെ പകുതിയ്ക്ക് യോർദ്ദാൻനദിയുടെ
പടിഞ്ഞാറെക്കരയിലുള്ള സ്ഥലം യോശുവയും
നൽകി. യോശുവ അവരെ അനുഗ്രഹിച്ച് വീട്ടി
ലേക്കയച്ചു. 8അവൻ പറഞ്ഞു, “നിങ്ങൾ
വലിയ ധനവാന്മാരായിരിക്കുന്നു. നിങ്ങൾക്ക്
വളരെയധികം മൃഗങ്ങളുണ്ട്. നിങ്ങൾക്ക് സ്വർണ്ണ
വും വെള്ളിയും വിലപിടിപ്പുള്ള ആഭരണങ്ങളു
മുണ്ട്. നിങ്ങൾക്ക് മനോഹരങ്ങളായ വസ്ത്ര
ങ്ങൾ അനവധിയുണ്ട്. നിങ്ങൾ നിങ്ങളുടെ
ശത്രുക്കളിൽനിന്നും വളരെയധികം കൈക്ക
ലാക്കി. യോർദ്ദാൻനദിയുടെ കിഴക്കെക്കരയിൽ
അവശേഷിച്ചവരായ നിങ്ങളുടെ സഹോദരന്മാ
ർക്കിടയിൽത്തന്നെ അവ വീതം വച്ച് വീട്ടി
ലേക്കു പോവുക.”

9അതിനാൽ രൂബേൻ, ഗാദ്, മനശ്ശെയുടെ
പകുതി ഗോത്രത്തിൽപ്പെട്ടവർ യിസ്രായേ
ലിലെ മറ്റു ജനങ്ങളെ വിട്ടുപോയി. അവർ
കനാനിലെ ശീലോവിലായിരുന്നു. അവർ ആ
സ്ഥലം വിട്ടു ഗിലെയാദിലേക്കു മടങ്ങിപ്പോയി.
അവർ തങ്ങളുടെ സ്വന്തം നാട്ടിലെ വീട്ടിലേക്ക്-
മോശെ അവർക്കു നൽകിയ സ്ഥലത്തേക്കു-
പോയി. അവർക്ക് ഈ സ്ഥലം നൽകണമെന്ന്
മോശെയോടു യഹോവ കല്പിച്ചിരുന്നു.

10രൂബേൻ, ഗാദ്, മനശ്ശെയുടെ പകുതി എന്നി
വയിലെ ജനങ്ങൾ ഗെലീലോട് എന്നൊരു
സ്ഥലത്തേക്കു പോയി. അത് കനാനിൽ യോർ
ദ്ദാൻനദിക്കു സമീപമായിരുന്നു. അവിടെ അവർ
മനോഹരമായ ഒരു യാഗപീഠം പണിതു.
11പക്ഷേ മറ്റ് യിസ്രായേലുകാർ, ഇപ്പോഴും
ശീലോവിലുള്ളവർ, ഈ മൂന്നു ഗോത്രക്കാരുണ്ടാ
ക്കിയ യാഗപീഠത്തെപ്പറ്റി കേട്ടു. കനാന്റെ
അതിർത്തിയിൽ ഗെലീലോട് എന്ന സ്ഥലത്താ
ണതെന്നും അവർ കേട്ടു. അത് യിസ്രായേ
ലിന്റെ ഭാഗത്ത് യോർദ്ദാൻനദിയുടെ കരയി
ലായിരുന്നു. 12യിസ്രായേൽജനത മുഴുവൻ ഈ
മൂന്ന് ഗോത്രങ്ങളുടെ കാര്യത്തിൽ കോപാകുല
രായി. അവർ ഒത്തുകൂടി മൂന്നു ഗോത്രക്കാർക്കെ
തിരെ യുദ്ധം ചെയ്യാൻ തീരുമാനിച്ചു.

13അതിനാൽ യിസ്രായേലുകാർ ഏതാനും
പേരെ രൂബേൻ, ഗാദ്, മനശ്ശെഗോത്രക്കാരു
മായി സംസാരിക്കാൻ അയച്ചു. ഇവരുടെ
നേതാവ് പുരോഹിതനായ എലെയാസരിന്റെ
പുത്രനായ ഫീനെഹാസ് ആയിരുന്നു. 14അവർ
അവിടെയുണ്ടായിരുന്ന ഗോത്രങ്ങളുടെ പത്തു
നേതാക്കളെയും അയച്ചു. അവരിൽ ശീലോവി
ലുണ്ടായിരുന്ന യിസ്രായേൽഗോത്രങ്ങളിൽ
ഓരോന്നിൽനിന്നും ഒരാൾ വീതമുണ്ടായിരുന്നു.

15അങ്ങനെ ഈ പതിനൊന്നു പേരും ഗിലെ
യാദിലേക്കു പോയി. രൂബേന്റെയും ഗാദിന്റെ
യും മനശ്ശെയുടെയും ജനതയുമായി സംസാരി
ക്കാനാണ് അവർ പോയത്. പതിനൊന്നു പേരും
അവരോടു പറഞ്ഞു, 16“യിസ്രായേൽജനത
മുഴുവൻ നിങ്ങളോടു ചോദിക്കുന്നു: നിങ്ങളെ
ന്തിനാണ് യിസ്രായേലിന്റെ ദൈവത്തിനെ
തിരെ ഇങ്ങനെയൊക്കെ ചെയ്തത്? നിങ്ങളെ
ന്തിനാണ് യഹോവയ്ക്കെതിരെ തിരിഞ്ഞത്?
നിങ്ങളെന്തിനാണ് സ്വയം ഒരു യാഗപീഠം
പണിതത്. ഇതൊക്കെ ദൈവത്തിന്റെ ഉപദേ
ശങ്ങൾക്കെതിരാണെന്ന് നിങ്ങൾക്കറിയാം!
17പെയോരിൽ സംഭവിച്ചത് എന്താണെന്ന് ഓർ
ക്കുന്നില്ലേ? ആ പാപം കൊണ്ടു നമ്മളിപ്പോഴും
യാതന അനുഭവിക്കുകയാണ്. ആ മഹാപാപം
മൂലം ദൈവം അനേകം യിസ്രായേലുകാരെ
മഹാരോഗികളാക്കി. ആ രോഗം മൂലം നാം
ഇന്നും വളരെ യാതനകൾ അനുഭവിക്കുകയു
മാണ്. 18ഇപ്പോൾ നിങ്ങൾ അതേ പാപം തന്നെ
ചെയ്യുന്നു! നിങ്ങൾ യഹോവയ്ക്കെതിരെ തിരി
യുന്നു! യഹോവയെ പിന്തുടരാൻ നിങ്ങൾ
വിസമ്മതിക്കുന്നുവോ? നിങ്ങളുടെ ചീത്ത പ്രവൃ
ത്തികൾ അവസാനിപ്പിക്കുന്നില്ലെങ്കിൽ
യഹോവ യിസ്രായേലിലെ ഓരോരുത്തരോടും
കോപിക്കും.

19“നിങ്ങളുടെ നാട് ആരാധനയ്ക്കു പറ്റിയ
ഒരു സ്ഥലമല്ലെങ്കിൽ ഞങ്ങളുടെ സ്ഥലത്തേക്കു
വരിക. ഞങ്ങളുടെ സ്ഥലത്ത് യഹോവയുടെ
കൂടാരമുണ്ട്. നിങ്ങൾക്ക് ഞങ്ങളുടെ കുറെ സ്ഥല
ത്തു താമസിക്കുകയും ചെയ്യാം. പക്ഷേ യഹോ
വയ്ക്കെതിരെ തിരിയരുത്. മറ്റൊരു യാഗപീഠം
ഉണ്ടാക്കരുത്, നമുക്ക് സമ്മേളനക്കൂടാരത്തിൽ
നമ്മുടെ ദൈവമാകുന്ന യഹോവയുടെ യാഗ
പീഠം ഉണ്ട്. 20സേരഹിന്റെ പുത്രനായ ആഖാൻ

എന്ന ആളെ ഓർക്കുക. നശിപ്പിക്കപ്പെടേണ്ട
സാധനങ്ങളെപ്പറ്റിയുള്ള കല്പന അനുസരി
ക്കാൻ അയാൾ വിസമ്മതിച്ചു. അവൻ ഒറ്റയൊ
രുത്തൻ ദൈവത്തിന്റെ നിയമം ലംഘിച്ചുവെ
ങ്കിലും ശിക്ഷിക്കപ്പെട്ടത് യിസ്രായേൽജനത
മുഴുവനുമാണ്. തന്റെ പാപം മൂലം ആഖാൻ
മരിച്ചു. പക്ഷേ മറ്റനേകം പേരും മരിച്ചു."
**21**രൂബേൻ, ഗാദ്, മനശ്ശെ എന്നീ ഗോത്രക്കാർ
പതിനൊന്നു പേർക്കും മറുപടി കൊടുത്തു.
അവർ പറഞ്ഞു, **22**"യഹോവ നമ്മുടെ ദൈവ
മാകുന്നു. ഞങ്ങളാവർത്തിച്ചു പറയുന്നു,
യഹോവ നമ്മുടെ ദൈവമാകുന്നു! ഞങ്ങളെന്തു
കൊണ്ട് ഇങ്ങനെയൊക്കെ ചെയ്തുവെന്ന് ദൈ
വത്തിനറിയാം. അത് നിങ്ങളെ അറിയിക്കാനും
ഞങ്ങളാഗ്രഹിക്കുന്നു. ഞങ്ങളുടെ പ്രവൃത്തി
ശരിയാണോ എന്ന് നിങ്ങൾക്കു നിശ്ചയിക്കാം.
ഞങ്ങളെന്തെങ്കിലും തെറ്റു ചെയ്തുവെന്ന്
നിങ്ങൾക്കു വിശ്വാസം വന്നാൽ നിങ്ങൾക്കു
ഞങ്ങളെ കൊല്ലാം. **23**ഞങ്ങൾ ദൈവത്തിന്റെ
നിയമം ലംഘിച്ചാൽ ഞങ്ങളെ ശിക്ഷിക്കുവാൻ
യഹോവയോടു തന്നെ ഞങ്ങളാവശ്യപ്പെടുന്നു.
**24**ഹോമയാഗത്തിനും ധാന്യബലിക്കും സമാ
ധാനബലിക്കും വേണ്ടിയാണ് യാഗപീഠം
ഞങ്ങൾ നിർമ്മിച്ചതെന്ന് നിങ്ങൾ കരുതുന്നു
ണ്ടോ? അല്ല! അക്കാരണം കൊണ്ടല്ല ഞങ്ങളത്
നിർമ്മിച്ചത്. പിന്നെ എന്തിനാണ് ഞങ്ങൾ ഈ
യാഗപീഠം നിർമ്മിച്ചത്? ഭാവിയിൽ നിങ്ങളുടെ
ആൾക്കാർ ഞങ്ങളെ നിങ്ങളുടെ ജനതയിലേക്കു
സ്വീകരിക്കാതിരിക്കുമോ എന്നു ഞങ്ങൾ ഭയ
ന്നു. അപ്പോൾ യിസ്രായേലിന്റെ ദൈവമാ
കുന്ന യഹോവയെ ഞങ്ങൾ ആരാധിക്കുവാൻ
പാടില്ലായെന്ന് നിങ്ങൾ പറഞ്ഞേക്കാം.
**25**ദൈവം ഞങ്ങൾക്ക് യോർദ്ദാൻനദിയുടെ മറുക
രയിലാണ് സ്ഥലം നൽകിയത്. യോർദ്ദാൻനദി
നമ്മളെ വേർതിരിക്കുന്നുവെന്നാണ് അതിന
ർത്ഥം. നിങ്ങളുടെ കുട്ടികൾ വളർന്ന് നാട്
ഭരിക്കുമ്പോൾ അവർ, ഞങ്ങളും നിങ്ങളുടെ
ആളുകളാണെന്ന് ഓർമ്മിക്കാതിരിക്കുമോ എന്ന്
ഞങ്ങൾ ഭയന്നു. 'രൂബേന്റെയും ഗാദിന്റെയും
വംശക്കാരായ നിങ്ങൾ യിസ്രായേലിന്റെ ഭാഗ
മല്ല!' എന്ന് അവർ പറയാം. അപ്പോൾ നിങ്ങ
ളുടെ കുട്ടികൾ ഞങ്ങളുടെ കുട്ടികളെ യഹോ
വയെ ആരാധിക്കുന്നതിൽനിന്നും തടഞ്ഞുവെ
ന്നു വരാം.
**26**"അതുകൊണ്ട് ഈ യാഗപീഠം പണിയാൻ
ഞങ്ങൾ തീരുമാനിച്ചു. പക്ഷേ ഇതിനെ വഴിപാ
ടിനോ ബലികൾക്കോ വേണ്ടി ഉപയോഗി
ക്കാൻ ഞങ്ങൾ ആലോചിച്ചില്ല. **27**ഞങ്ങളുടെ
യാഗപീഠം പണിയാനുള്ള യാഥാർത്ഥ കാരണം
നിങ്ങൾ ആരാധിക്കുന്ന അതേ ദൈവത്തെ
ത്തന്നെ ഞങ്ങളും ആരാധിക്കുന്നുവെന്ന് കാണി
ക്കാനാണ്. ഈ യാഗപീഠം നിങ്ങൾക്കും ഞങ്ങ
ൾക്കും നമ്മുടെ ഭാവിയിലെ കുട്ടികൾക്കും
ഞങ്ങൾ യഹോവയെ ആരാധിച്ചു എന്നുള്ള
തിന് തെളിവായിരിക്കും. ഞങ്ങൾ യഹോവ
യ്ക്ക് ഞങ്ങളുടെ ബലികളും ധാന്യബലികളും
സാമാധാനബലികളും നൽകുന്നു. ഞങ്ങളും
നിങ്ങളെപ്പോലെ യിസ്രായേൽജനതയാണെ
ന്ന് നിങ്ങളുടെ കുട്ടികൾ വളരുമ്പോൾ അറിയ
ണമെന്നാണ് ഞങ്ങളുടെ ആഗ്രഹം. **28**ഭാവിയിൽ
ഞങ്ങൾ യിസ്രായേലുകാരല്ല എന്ന് നിങ്ങളുടെ
കുട്ടികൾ പറയാനിടയായാൽ ഞങ്ങളുടെ കുട്ടി
കൾക്ക് ഇങ്ങനെ പറയാം, 'നോക്കൂ! ഞങ്ങൾക്കു
മുമ്പേ ജീവിച്ച ഞങ്ങളുടെ പിതാക്കന്മാർ ഒരു
യാഗപീഠം ഉണ്ടാക്കി. ആ യാഗപീഠം വിശുദ്ധ
കൂടാരത്തിലുള്ള യഹോവയുടെ യാഗപീഠം
പോലെ തന്നെ. ഈ യാഗപീഠം ഞങ്ങൾ ബലി
കൾക്കായി ഉപയോഗിച്ചില്ല. ഞങ്ങൾ യിസ്രാ
യേലിന്റെ ഭാഗമാണെന്നതിന് തെളിവാണ്
ഈ യാഗപീഠം.'
**29**"സത്യത്തിൽ യഹോവയ്ക്കെതിരെ ആയി
രിക്കണമെന്ന് ഞങ്ങൾക്ക് ആഗ്രഹമില്ല.
ഇപ്പോൾ അവനെ പിന്തുടരുന്നത് നിർത്താനും
ഞങ്ങൾക്കാഗ്രഹമില്ല. വിശുദ്ധകൂടാരത്തിനു
മുമ്പിലുള്ള യാഗപീഠമാണ് യഥാർത്ഥത്തി
ലുള്ള ഏക യാഗപീഠമെന്ന് ഞങ്ങൾക്കറിയാം.
ആ യാഗപീഠം നമ്മുടെ ദൈവമാകുന്ന യഹോ
വയുടേതാണ്."
**30**രൂബേൻ, ഗാദ്, മനശ്ശെ എന്നീ ഗോത്രക്കാർ
പറഞ്ഞ കാര്യങ്ങൾ പുരോഹിതനായ ഫീനെ
ഹാസും അവനോടൊപ്പമുണ്ടായിരുന്ന നേതാ
ക്കന്മാരും കേട്ടു. ഇവർ സത്യം പറഞ്ഞതിൽ
അവർ സംതൃപ്തരായി. **31**അതിനാൽ പുരോഹി
തനായ ഫീനെഹാസു പറഞ്ഞു, "യഹോവ
നമ്മോടൊത്തുണ്ടെന്ന് ഇപ്പോൾ ഞങ്ങൾ അറി
യുന്നു. നിങ്ങൾ അവനെതിരെ തിരിഞ്ഞിട്ടില്ലെ
ന്നും ഞങ്ങളറിയുന്നു. യിസ്രായേൽജനത
യഹോവയാൽ ശിക്ഷിക്കപ്പെടുകയില്ലെന്ന
തിൽ ഞങ്ങൾ സന്തോഷിക്കുന്നു."
**32**അനന്തരം ഫീനെഹാസും നേതാക്കന്മാരും
അവിടം വിട്ട് വീട്ടിലേക്കു പോയി. അവർ
ഗിലെയാദ് ദേശത്ത് രൂബേൻ ഗാദുഗോത്രക്കാ
രെ വിട്ട് കനാനിലേക്കു മടങ്ങി. അവർ യിസ്രാ
യേൽജനതയുടെ അടുത്തേക്കു മടങ്ങിച്ചെന്ന്
സംഭവങ്ങൾ അവരോടു പറഞ്ഞു. **33**യിസ്രാ
യേൽജനതയും സംതൃപ്തരായി. അവർ സന്തോ
ഷിച്ച് ദൈവത്തിനു നന്ദി പറഞ്ഞു. രൂബേൻ,
ഗാദ്, മനശ്ശെഗോത്രക്കാരുമായി യുദ്ധം ചെയ്യാൻ
പോകേണ്ടെന്ന് അവർ തീരുമാനിച്ചു. അവർ
താമസിക്കുന്ന സ്ഥലം നശിപ്പിക്കേണ്ടെന്നും
അവർ തീരുമാനിച്ചു. **34**രൂബേൻ, ഗാദ്ഗോ
ത്രക്കാർ ബലിപീഠത്തിന് ഒരു പേരിട്ടു. അവർ
അതിനെ, "യഹോവയായ നമ്മുടെ
ദൈവത്തിൽ നാം വിശ്വസിക്കുന്നു എന്നതിനു
തെളിവ്" എന്നു വിളിച്ചു.

## യോശുവ ജനങ്ങളെ പ്രോത്സാ ഹിപ്പിക്കുന്നു

**23** യഹോവ യിസ്രായേൽജനതയ്ക്ക് അവ
ർക്കു ചുറ്റുമുള്ള ശത്രുക്കളിൽനിന്ന് സമാ
ധാനം നൽകി. യഹോവ യിസ്രായേലിനെ
സുരക്ഷിതമാക്കി. അനേകം വർഷങ്ങൾ കടന്നു
പോയി. യോശുവയ്ക്ക് വളരെ പ്രായമാകു
കയും ചെയ്തു. **2**അപ്പോൾ യോശുവ എല്ലാ
മൂപ്പന്മാരുടെയും കുടുംബത്തലവന്മാരുടെയും
ന്യായാധിപന്മാരുടെയും ഉദ്യോഗസ്ഥന്മാരുടെ
യും സമ്മേളനം വിളിച്ചുകൂട്ടി. യോശുവ പറ
ഞ്ഞു, "എനിക്കു പ്രായം വളരെ ആയി. **3**നമ്മു
ടെ ശത്രുക്കളോടുള്ള യഹോവയുടെ പ്രവൃത്തി
കൾ നിങ്ങൾ കണ്ടു. നമ്മെ സഹായിക്കാനാണ്
അവൻ ഇതൊക്കെ ചെയ്തത്. നിങ്ങളുടെ ദൈ
വമാകുന്ന യഹോവ നിങ്ങൾക്കായി യുദ്ധം
ചെയ്തു. **4**യോർദ്ദാൻനദിക്കും പടിഞ്ഞാറ് മധ്യ
ധരണ്യാഴിക്കുമിടയിൽ ഉള്ള സ്ഥലം നിങ്ങൾക്കു
ലഭിച്ചേക്കാമെന്ന് ഞാൻ നിങ്ങളോടു പറഞ്ഞു.
ആ സ്ഥലം നിങ്ങൾക്കു തരാമെന്നു ഞാൻ
വാഗ്ദാനം ചെയ്തെങ്കിലും നിങ്ങൾ ഇനിയും
അതിന്റെ നിയന്ത്രണം ഏറ്റെടുത്തില്ല. **5**പക്ഷേ
നിങ്ങളുടെ ദൈവമാകുന്ന യഹോവ അവിടെ

വസിക്കുന്ന ജനത്തെ അവിടെനിന്നും തുരത്തും. നിങ്ങൾ ആ ഭൂമി കൈവശപ്പെടുത്തും. അവിടെ താമസിക്കുന്നവരെ യഹോവ അവിടെനിന്നും ഓടിക്കും! നിങ്ങൾക്കു വേണ്ടി ഇങ്ങനെ ചെയ്യാമെന്ന് നിങ്ങളുടെ ദൈവമാകുന്ന യഹോവ വാഗ്ദാനം ചെയ്തിരുന്നു.

6"യഹോവ നമ്മോടു കല്പിച്ച എല്ലാ കാര്യങ്ങളും നിങ്ങൾ ശ്രദ്ധയോടെ അനുസരിക്കണം. മോശെയുടെ നിയമപുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന എല്ലാക്കാര്യങ്ങളും നിങ്ങൾ അനുസരിക്കണം. ആ നിയമങ്ങളിൽനിന്നും വ്യതിചലിക്കരുത്. 7നമ്മൾക്കിടയിൽ യിസ്രായേലുകാരല്ലാത്ത ചിലർ ഇപ്പോഴും വസിക്കുന്നുണ്ട്. അവർ അവരുടെ തന്നെ ദേവന്മാരെയാണ് ആരാധിക്കുന്നത്. അവരുമായി ചങ്ങാത്തം കൂടരുത്. അവരുടെ ദേവന്മാരെ ശുശ്രൂഷിക്കുകയോ ആരാധിക്കുകയോ ചെയ്യരുത്. അവരുടെ ദേവന്മാരുടെ നാമം ഉപയോഗിച്ചു വാഗ്ദാനങ്ങൾ ചെയ്യരുത്. 8നിങ്ങളുടെ ദൈവമാകുന്ന യഹോവയെ നിങ്ങൾ തുടർന്നും പിന്തുടരണം. മുമ്പു നിങ്ങൾ ഇങ്ങനെ ചെയ്തിരുന്നത് തുടർന്നും ചെയ്യേണം.

9"അനേകം ശക്തമായ മഹാ ജനതകളെ തോല്പിക്കാൻ യഹോവ നിങ്ങളെ സഹായിച്ചു. അവരെ യഹോവ നിർബ്ബന്ധിച്ച് ദേശത്തുനിന്നും ഒഴിപ്പിച്ചു. നിങ്ങളെ തോല്പിക്കാൻ ഒരു രാഷ്ട്രവും ശക്തമായില്ല. 10യഹോവയുടെ സഹായത്താൽ യിസ്രായേലിൽനിന്നുള്ള ഒരാൾക്ക് ആയിരം ശത്രു ഭടന്മാരെ തോല്പിക്കാനാവും. എന്തുകൊണ്ടെന്നാൽ, നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങൾക്കുവേണ്ടി പൊരുതുന്നു. അങ്ങനെ ചെയ്യാമെന്ന് യഹോവ വാഗ്ദാനം ചെയ്തു. 11അതിനാൽ നിങ്ങൾ തുടർന്നും നിങ്ങളുടെ ദൈവമാകുന്ന യഹോവയെ സ്നേഹിക്കേണം.

12"യഹോവയെ അനുഗമിക്കുന്നത് അവസാനിപ്പിക്കരുത്. യിസ്രായേലിന്റെ ഭാഗമല്ലാത്ത ജനങ്ങളുമായി ചങ്ങാത്തം കൂടരുത്. അവരിൽനിന്ന് ആരെയും വിവാഹം കഴിക്കരുത്. പക്ഷേ നിങ്ങൾ അവരുമായി സൗഹൃദത്തിലായാൽ, 13നിങ്ങളുടെ ശത്രുക്കളെ തോല്പിക്കാൻ നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങളെ സഹായിക്കില്ല. അവർ നിങ്ങൾക്കൊരു കെണിയായിത്തീരുകയും ചെയ്യും. അവർ നിങ്ങൾക്കു വേദന വരുത്തുകയും നിങ്ങളുടെ പാർശ്വങ്ങളിൽ ചാട്ടയടിയാവുകയും കണ്ണിലെ മുള്ളാവുകയും ചെയ്യും. നിങ്ങൾ ഈ നല്ല ഭൂമിയിൽ നിന്നും പുറത്താക്കപ്പെടുകയും ചെയ്യും. നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങൾക്ക് ഈ ഭൂമി നൽകി. പക്ഷേ ഈ കല്പന അനുസരിക്കാതിരുന്നാൽ നിങ്ങൾക്ക് ഈ ഭൂമി നഷ്ടപ്പെട്ടേക്കാം.

14"എനിക്കു മരിക്കാനുള്ള സമയം ഏതാണ്ട് അടുത്തു. യഹോവ നിങ്ങൾക്കായി അനവധി നല്ല കാര്യങ്ങൾ ചെയ്തതായി നിങ്ങൾ അറിയുകയും വിശ്വസിക്കുകയും ചെയ്യുന്നു. അവന്റെ ഒരു വാഗ്ദാനത്തിലും അവൻ പരാജയപ്പെട്ടിട്ടില്ലെന്നും നിങ്ങൾക്കറിയാം. യഹോവ നമ്മോടു ചെയ്ത എല്ലാ വാഗ്ദാനങ്ങളും പാലിച്ചു. 15യഹോവ ചെയ്ത എല്ലാ നല്ല വാഗ്ദാനങ്ങളും യാഥാർത്ഥ്യമായിരിക്കുന്നു. അതേപോലെ തന്നെ യഹോവയുടെ സകല താക്കീതുകളും യാഥാർത്ഥ്യമാകും. നിങ്ങൾ തെറ്റു ചെയ്താൽ നിങ്ങൾക്കു ദുരിതമുണ്ടാകുമെന്ന് അവൻ സത്യം ചെയ്തിരുന്നു. അവൻ നിനക്കു തന്ന ഈ നല്ല ഭൂമിയിൽനിന്ന് നിങ്ങളെ ഒഴിപ്പിക്കുമെന്നും അവൻ വാഗ്ദാനമെടുത്തിരുന്നു. 16നിങ്ങളുടെ ദൈവമാകുന്ന യഹോവയുമായുള്ള കരാർ പാലിക്കാൻ നിങ്ങൾ വിസമ്മതിച്ചാലാണ് ഇങ്ങനെ സംഭവിക്കുക. നിങ്ങൾ പോയി മറ്റു ദൈവങ്ങളെ ശുശ്രൂഷിക്കുകയും ആരാധിക്കുകയും ചെയ്താൽ നിങ്ങൾക്ക് ഈ ഭൂമി നഷ്ടമാകും. നിങ്ങൾ അങ്ങനെ ചെയ്താൽ യഹോവ നിങ്ങളോടു കോപിക്കും. അപ്പോൾ, അവൻ നിനക്കു തന്ന ഈ നല്ല ഭൂമിയിൽ നിന്ന് നിങ്ങൾ വളരെ വേഗം പുറത്താക്കപ്പെടും."

### യോശുവ യാത്ര പറയുന്നു

24 യോശുവ യിസ്രായേൽ ഗോത്രങ്ങളെ ശെഖേമിൽ വിളിച്ചു കൂട്ടി. അനന്തരം യോശുവ മൂപ്പന്മാരെയും കുടുംബത്തലവന്മാരെയും ന്യായാധിപന്മാരെയും ഉദ്യോഗസ്ഥന്മാരെയും യിസ്രായേലിന്റെ ഭരണാധിപന്മാരെയും ന്യായാധിപന്മാരെയും വിളിച്ചു. അവർ ദൈവസമക്ഷത്തു നിന്നു.

2അനന്തരം യോശുവ എല്ലാവരോടുമായി പറഞ്ഞു, "യിസ്രായേലിന്റെ ദൈവമാകുന്ന യഹോവ നിങ്ങളോടു പറയുന്നതെന്താണെന്ന് ഞാൻ നിങ്ങളോടു പറയാം:

വളരെക്കാലം മുമ്പ് നിങ്ങളുടെ പൂർവ്വികർ യൂഫ്രട്ടീസുനദിയുടെ അങ്ങേക്കരയിൽ വസിച്ചു. അബ്രാഹാമിന്റെയും നാഹോരിന്റെയും പിതാവായ തേരഹിനെപ്പോലെയുള്ളവരെപ്പറ്റി പറയാൻ ഞാനാഗ്രഹിക്കുന്നു. അന്ന് അവർ മറ്റു ദൈവങ്ങളെ ആരാധിച്ചു. 3പക്ഷേ യഹോവയായ ഞാൻ നിങ്ങളുടെ പിതാവായ അബ്രാഹാമിനെ നദിയുടെ മറുകരയിൽനിന്ന് എടുത്തു. അവനെ ഞാൻ കനാനിലൂടെ നയിക്കുകയും അനേകം സന്താനങ്ങളെ അവനു നൽകുകയും ചെയ്തു. അബ്രാഹാമിനു ഞാൻ അവന്റെ പുത്രനായ യിസ്ഹാക്കിനെ നൽകി. 4യിസ്ഹാക്കിന് ഞാൻ യാക്കോബ് ഏശാവ് എന്നീ പുത്രന്മാരെയും നൽകി. ഏശാവിന് ഞാൻ സേയീർ പർവ്വതങ്ങൾക്കു ചുറ്റുമുള്ള പ്രദേശം നൽകി. യാക്കോബും അവന്റെ പുത്രന്മാരും അവിടെ താമസിച്ചില്ല. അവൻ ഈജിപ്തിലേക്കു താമസിക്കാൻ പോയി.

5അനന്തരം ഞാൻ മോശെയെയും അഹരോനെയും ഈജിപ്തിലേക്കയച്ചു. എന്റെ ജനതയെ ഈജിപ്തിൽ നിന്നും പുറത്തേക്കു കൊണ്ടുവരാൻ ഞാൻ അവരോടാവശ്യപ്പെട്ടു. ഈജിപ്തുകാർക്കു ഞാൻ അനേകം ദുരിതങ്ങൾ വരുത്തി. അനന്തരം ഞാൻ നിങ്ങളെ ഈജിപ്തിൽനിന്നും മോചിപ്പിച്ചു. 6അങ്ങനെ നിങ്ങളുടെ പൂർവ്വികരെ ഞാൻ ഈജിപ്തിൽനിന്നും മോചിപ്പിച്ചു. അവർ ചെങ്കടലിലേക്കു വരികയും ഈജിപ്തുകാർ അവരെ പിന്തുടരുകയും ചെയ്തു. രഥങ്ങളും കുതിരപ്പട്ടാളവും അതിലുണ്ടായിരുന്നു. 7അതിനാൽ ജനങ്ങൾ യഹോവയായ എന്നോടു സഹായം അപേക്ഷിച്ചു. ഈജിപ്തുകാർക്ക് ഞാൻ അനേകം ദുരിതങ്ങൾ വരുത്തുകയും ചെയ്തു. യഹോവയായ ഞാൻ അവരെ കടലുകൊണ്ട് മൂടി. ഈജിപ്തുസേനയ്ക്ക് ഞാനെന്തൊക്കെ വരുത്തിയെന്നതു നിങ്ങൾ തന്നെ കണ്ടതാണ്.

അതിനുശേഷം നിങ്ങൾ വളരെക്കാലം മരുഭൂമിയിൽ വസിച്ചു. 8അനന്തരം ഞാൻ നിങ്ങ

ളെ അമോര്യരുടെ ഭൂമിയിലേക്കു കൊണ്ടു
വന്നു. യോർദ്ദാൻനദിയുടെ കിഴക്കായി
രുന്നു അത്. അവർ നിങ്ങൾക്കെതിരെ യുദ്ധം
ചെയ്തുവെങ്കിലും അവരെ തോല്പിക്കാൻ
ഞാൻ നിങ്ങളെ അനുവദിച്ചു. അവരെ നശി
പ്പിക്കാനുള്ള ശക്തി ഞാൻ നിങ്ങൾക്കു
നൽകി. അപ്പോൾ നിങ്ങൾ ആ ഭൂമിയുടെ
നിയന്ത്രണം ഏറ്റെടുത്തു. **9**അനന്തരം
സിപ്പോരിന്റെ പുത്രനായ ബാലാക്ക് എന്ന
മോവാബിലെ രാജാവ് യിസ്രായേൽജനത
യ്ക്കെതിരെ യുദ്ധത്തിനൊരുങ്ങി. രാജാവ്
ബെയോരിന്റെ പുത്രനായ ബിലെയാ
മിനെ ആളയച്ചു വരുത്തി. നിങ്ങളെ ശപി
ക്കാൻ അവൻ ബിലെയാമിനോടാവശ്യപ്പെ
ട്ടു. **10**പക്ഷേ യഹോവയാകുന്ന ഞാൻ
ബിലെയാമിനെ ചെവിക്കൊണ്ടില്ല. അതി
നാൽ ബിലെയാം നിങ്ങളെ അനുഗ്രഹിച്ചു!
അവൻ നിങ്ങളെ പലവട്ടം അനുഗ്രഹിച്ചു.
ഞാൻ നിങ്ങളെ അവന്റെ കൈകളിൽ
നിന്നും രക്ഷിച്ചു.

**11**അനന്തരം നിങ്ങൾ യോർദ്ദാൻനദി കുറു
കെ കടന്നു. നിങ്ങൾ യെരീഹോയിലേക്കു
പോയി. യെരീഹോനഗരത്തിലെ ജനങ്ങൾ
നിങ്ങൾക്കെതിരെ യുദ്ധം ചെയ്തു. അമോ
ര്യർ, പെരിസ്യർ, കനാന്യർ, ഹിത്യർ, ഗിർഗ്ഗ
സ്യർ, ഹിവ്യർ, യെബൂസ്യർ എന്നിവരും
നിങ്ങൾക്കെതിരെ യുദ്ധം ചെയ്തു. പക്ഷേ
അവരെയെല്ലാം തോല്പിക്കാൻ ഞാൻ നിങ്ങ
ളെ അനുവദിച്ചു. **12**നിങ്ങളുടെ സൈന്യം
മുന്നോട്ടു നീങ്ങവേ അവർക്കുമുമ്പേ ഞാൻ
കടന്നലുകളെ അയച്ചു. ആ കടന്നലുകൾ
ജനങ്ങളെ ഓടിച്ചു. അങ്ങനെ നിങ്ങൾ നിങ്ങ
ളുടെ വില്ലും വാളും ഉപയോഗിക്കാതെ
തന്നെ ആ സ്ഥലം സ്വന്തമാക്കി.

**13**യഹോവയായ ഞാൻ ആ സ്ഥലം
നിങ്ങൾക്കു നൽകി. ആ ഭൂമി ലഭിക്കുന്നതിന്
നിങ്ങൾ അദ്ധ്വാനിച്ചില്ല. ഞാൻ അതു നിങ്ങ
ൾക്കു തന്നു! നിങ്ങളല്ല ആ നഗരങ്ങൾ പണി
തത്. ഞാൻ അവ നിങ്ങൾക്കു നൽകിയ
താണ്. ഇപ്പോൾ നിങ്ങൾ ആ ഭൂമിയിലും
ആ നഗരങ്ങളിലും വസിക്കുകയും ചെയ്യു
ന്നു. നിങ്ങൾക്ക് മുന്തിരിവള്ളികളുടെയും
ഒലീവുമരങ്ങളുടെയും തോട്ടങ്ങളുണ്ട്.
പക്ഷേ നിങ്ങൾക്കവയിൽ ഒന്നും നടേണ്ടിവ
ന്നില്ല."

**14**അനന്തരം യോശുവ ജനങ്ങളോടു പറഞ്ഞു,
"ഇപ്പോൾ നിങ്ങൾ യഹോവയുടെ വാക്കുകൾ
കേട്ടു. അതിനാൽ നിങ്ങൾ യഹോവയെ ആദ
രിക്കുകയും വിശ്വസ്തതയോടെ അവനെ
ശുശ്രൂഷിക്കുകയും വേണം. നിങ്ങളുടെ പൂർവ്വി
കർ ആരാധിച്ചിരുന്ന വ്യാജദൈവങ്ങളെ വലി
ച്ചെറിയുക. അത് യൂഫ്രട്ടീസ്നദിക്കക്കരെയും
ഈജിപ്തിലും വളരെ പണ്ട് സംഭവിച്ചതാണ്.
ഇപ്പോൾ നിങ്ങൾ യഹോവയെ മാത്രമേ ശുശ്രൂ
ഷിക്കാവൂ!

**15**"പക്ഷേ യഹോവയെ ശുശ്രൂഷിക്കാൻ
നിങ്ങൾക്കാഗ്രഹമില്ലെന്നിരിക്കട്ടെ. നിങ്ങൾ
ഇന്നു തന്നെ അതിൽ തീരുമാനമെടുക്കണം.
നിങ്ങൾ ആരെ ശുശ്രൂഷിക്കുമെന്ന് ഇന്ന് നിശ്ച
യിക്കുക. നിങ്ങളുടെ പൂർവ്വികർ യൂഫ്രട്ടീസു
നദിയുടെ മറുകരയിൽ ആയിരുന്നപ്പോൾ ആരാ
ധിച്ചിരുന്ന ദേവന്മാരെ നിങ്ങൾ ആരാധിക്കു
മോ? അതോ ഇവിടെ ജീവിച്ചിരുന്ന അമോര്യ
രുടെ ദേവന്മാരെ നിങ്ങൾ ആരാധിക്കുമോ?
നിങ്ങൾ തന്നെ തെരഞ്ഞെടുക്കുക. പക്ഷേ
ഞാനും എന്റെ കുടുംബവും യഹോവയെ
യാണ് ശുശ്രൂഷിക്കുക!"

**16**അപ്പോൾ ജനങ്ങൾ മറുപടി പറഞ്ഞു,
"ഞങ്ങളൊരിക്കലും യഹോവയെ പിന്തുടരു
ന്നതു നിർത്തുകയില്ല. മറ്റു ദൈവങ്ങളെ
ഞങ്ങൾ ഒരിക്കലും ആരാധിക്കുകയില്ല! **17**നമ്മു
ടെയാളുകളെ ഈജിപ്തിൽനിന്നും മോചിപ്പി
ച്ചത് ദൈവമാകുന്ന യഹോവ തന്നെ. നമ്മൾ
അവിടെ അടിമകളായിരുന്നു. നമ്മെ അവിടെ
നിന്നും മോചിപ്പിച്ചതും മറ്റു നാടുകളിലൂടെ
സഞ്ചരിക്കവേ നമ്മെ സംരക്ഷിച്ചതും യഹോവ
യാണ്. **18**ഈ നാടുകളിൽ വസിച്ചവരെ തോല്പി
ക്കാൻ യഹോവ നമ്മെ സഹായിച്ചു. നമ്മൾ
ഇപ്പോളായിരിക്കുന്ന സ്ഥലത്തു വസിച്ചിരുന്ന
അമോര്യരെ തോല്പിക്കാനും യഹോവ നമ്മെ
സഹായിച്ചു. അതിനാൽ ഞങ്ങൾ യഹോവയെ
തുടർന്നും ശുശ്രൂഷിക്കും. കാരണം അവനാണു
നമ്മുടെ ദൈവം."

**19**അപ്പോൾ യോശുവ മറുപടി പറഞ്ഞു,
"അതു ശരിയല്ല. നിങ്ങൾക്ക് തുടർന്നും യഹോ
വയെ ശുശ്രൂഷിക്കാൻ കഴിയില്ല. ദൈവമാകുന്ന
യഹോവ പരിശുദ്ധനാണ്. മറ്റു ദൈവങ്ങളെ
തന്റെ ജനത ആരാധിക്കുന്നത് ദൈവം വെറു
ക്കുകയും ചെയ്യുന്നു. നിങ്ങൾ അതുപോലെ
അവനെതിരെ തിരിഞ്ഞാൽ അവൻ നിങ്ങ
ളോടു പൊറുക്കുകയില്ല. **20**പക്ഷേ നിങ്ങൾ
യഹോവയെ വിട്ട് മറ്റു ദൈവങ്ങളെ ശുശ്രൂ
ഷിക്കും. യഹോവ നിങ്ങൾക്ക് കൊടുംദുരിത
ങ്ങൾ വരുത്തുകയും ചെയ്യും. യഹോവ നിങ്ങ
ളെ നശിപ്പിക്കും. യഹോവ നിങ്ങളോടു നന്മയു
ള്ളവനാണ്, പക്ഷേ നിങ്ങൾ അവനെതിരെ
തിരിഞ്ഞാൽ അവൻ നിങ്ങളെ നശിപ്പിക്കും.
"**21**പക്ഷേ ജനങ്ങൾ യോശുവയോടു പറഞ്ഞു,
"ഇല്ല! ഞങ്ങൾ യഹോവയെ ശുശ്രൂഷിക്കും."
**22**അനന്തരം യോശുവ പറഞ്ഞു, "നിങ്ങൾക്കു
ചുറ്റും, കൂടാതെ നിങ്ങളോടൊപ്പമുള്ളവരെയും
നോക്കുക. യഹോവയെ ആരാധിക്കാനാണു
നിങ്ങൾ തെരഞ്ഞെടുക്കപ്പെട്ടതെന്ന് നിങ്ങളെ
ല്ലാവരും അറിഞ്ഞു സമ്മതിക്കുന്നുവോ? നിങ്ങ
ളെല്ലാവരും ഇതിനു സാക്ഷികളുമായിരിക്കു
മോ?" ജനങ്ങൾ മറുപടി പറഞ്ഞു, "അതെ
അതു ശരിയാണ്! യഹോവയെ ആരാധിക്കാൻ
ഞങ്ങൾ തെരഞ്ഞെടുക്കപ്പെട്ടുവെന്നത് ഞങ്ങ
ളെല്ലാം കാണുന്നു."

**23**അപ്പോൾ യോശുവ പറഞ്ഞു, "അതിനാൽ
നിങ്ങൾക്കിടയിലുള്ള വ്യാജദൈവങ്ങളെ എറി
ഞ്ഞുകളയുക. യിസ്രായേലിന്റെ ദൈവമാ
കുന്ന യഹോവയെ നിങ്ങളുടെ ഹൃദയത്തിൽ
സ്നേഹിക്കുക."

**24**അപ്പോൾ ജനങ്ങൾ യോശുവയോടു മറു
പടി പറഞ്ഞു, "ഞങ്ങൾ ഞങ്ങളുടെ ദൈവമാ
കുന്ന യഹോവയെ ശുശ്രൂഷിക്കും. ഞങ്ങൾ
അവനെ അനുസരിക്കും. "**25**അതിനാൽ അന്ന്
യോശുവ ജനങ്ങൾക്കുവേണ്ടി ഒരു കരാറുണ്ടാ
ക്കി. ശെഖേംപട്ടണത്തിൽ വച്ചാണ് യോശുവ
ഈ കരാറുണ്ടാക്കിയത്. അതവർക്കു പിന്തുട
രാനുള്ള ഒരു നിയമമായിത്തീർന്നു. **26**യോശുവ
ഇക്കാര്യങ്ങളെല്ലാം ദൈവത്തിന്റെ ന്യായപ്ര
മാണ പുസ്തകത്തിൽ എഴുതിവച്ചു. അനന്തരം
യോശുവ ഒരു വലിയ കല്ലു കണ്ടെടുത്തു. ഈ
കല്ല് ഈ കരാറിന്റെ തെളിവായിരുന്നു. അവൻ
ആ ശിലയെ യഹോവയുടെ വിശുദ്ധകൂടാര

ത്തിനടുത്തുള്ള ഓക്കുമരത്തിന്റെ ചുവട്ടിൽ
സ്ഥാപിച്ചു.
27അനന്തരം യോശുവ എല്ലാ ജനങ്ങളോടും
പറഞ്ഞു. "നമ്മൾ ഇന്നു പറഞ്ഞ കാര്യങ്ങൾ
അനുസ്മരിക്കുന്നതിന് ഈ കല്ല് നിങ്ങളെ
സഹായിക്കും. യഹോവ ഇന്നു നമ്മോടു
സംസാരിച്ചിരുന്നപ്പോൾ ഈ കല്ല് ഇവിടെയു
ണ്ടായിരുന്നു. അതിനാൽ ഈ കല്ല് ഇന്നത്തെ
സംഭവങ്ങളെ നിങ്ങളെ ഓർമ്മിപ്പിക്കുന്ന ഒന്നാ
യിരിക്കും. അത് നിങ്ങൾക്കെതിരെ ഒരു സാക്ഷി
യുമായിരിക്കും. നിങ്ങളുടെ ദൈവമാകുന്ന
യഹോവയ്ക്കെതിരെ തിരിയുന്നതിൽനിന്നും
അതു നിങ്ങളെ തടയും."
28അനന്തരം യോശുവ അവരോടു വീട്ടി
ലേക്കു പോകുവാൻ പറഞ്ഞു. അതിനാൽ എല്ലാ
വരും അവരവരുടെ നാട്ടിലേക്കു മടങ്ങിപ്പോയി.

## യോശുവ മരിക്കുന്നു

29അതിനുശേഷം നൂന്റെ പുത്രനായ
യോശുവ മരിച്ചു. യോശുവയ്ക്ക് നൂറ്റിപ്പത്തു
വയസ്സായിരുന്നു. 30യോശുവയെ അവന്റെ
സ്വന്തം നാടായ തിമ്നാത്ത്-സേരഹിൽ സംസ്
കരിച്ചു. ഗായശ്പർവ്വതത്തിനു വടക്ക് എഫ്രയീ
മിലെ മലമ്പ്രദേശത്തായിരുന്നു അത്. 31യോശു
വയുടെ ജീവിതകാലത്ത് യിസ്രായേലുകാർ
യഹോവയെ ശുശ്രൂഷിച്ചു. യോശുവയുടെ മര
ണശേഷവും അവർ യഹോവയെ ശുശ്രൂഷിക്കു
ന്നതു തുടർന്നു. തങ്ങളുടെ നേതാക്കൾ ജീവി
ച്ചിരുന്ന കാലത്ത് അവർ യഹോവയെ ആരാ
ധിക്കുന്നത് തുടർന്നു. യിസ്രായേലിനുവേണ്ടി
യഹോവ ചെയ്ത കാര്യങ്ങൾ കണ്ടവരായി
രുന്നു ഈ നേതാക്കൾ.

## യോസേഫ് ജന്മനാട്ടിലേക്കു വരുന്നു

32യിസ്രായേൽജനത ഈജിപ്തു വിട്ടപ്പോൾ
യോസേഫിന്റെ എല്ലുകളും അവർ എടുത്തി
രുന്നു. അതിനാലവർ യോസേഫിന്റെ എല്ലു
കൾ ശെഖേമിൽ സംസ്കരിച്ചു. ശെഖേം എന്നു
പേരുള്ള ഒരാളുടെ പിതാവായ ഹാമോരിന്റെ
പുത്രന്മാരിൽനിന്നും യാക്കോബ് വാങ്ങിയ
സ്ഥലത്ത് അവർ യോസേഫിന്റെ അസ്ഥി
കുഴിച്ചിട്ടു. നൂറു കഷണം ശുദ്ധമായ വെള്ളി
കൊടുത്താണ് ആ സ്ഥലം അവൻ വാങ്ങിയത്.
ആ സ്ഥലം യോസേഫിന്റെ പുത്രന്മാരുടേതാ
യിരുന്നു.
33അഹരോന്റെ പുത്രൻ എലെയാസാർ മരി
ക്കുകയും എഫ്രയീമിലെ മലമ്പ്രദേശത്ത്
ഗിബെയയിൽ സംസ്കരിക്കുകയും ചെയ്തു.
എലെയാസാരിന്റെ പുത്രനായ ഫീനെഹാ
സിനു നൽകപ്പെട്ടതായിരുന്നു ഗിബെയാ.

# ന്യായാധിപന്മാർ

### യെഹൂദാ കനാന്യരോടു യുദ്ധം ചെയ്യുന്നു

1 യോശുവ മരിച്ചു. അനന്തരം യിസ്രായേലുകാർ യഹോവയോടു പ്രാർത്ഥിച്ചു, "ഞങ്ങളിൽ ഏതു ഗോത്രക്കാരാണ് ഞങ്ങൾക്കുവേണ്ടി ആദ്യം കനാന്യരോടു യുദ്ധം ചെയ്യാൻ പോകേണ്ടത്?"

2യഹോവ യിസ്രായേൽജനതയോടു മറുപടി പറഞ്ഞു, "യെഹൂദയുടെ ഗോത്രക്കാർ വേണം പോകുവാൻ. ഈ ഭൂമി എടുക്കാൻ ഞാനവരെ അനുവദിക്കും."

3യെഹൂദയിലെ ആളുകൾ ശിമെയോൻെറ ഗോത്രത്തിൽപെട്ടവരോട്, തങ്ങളുടെ സഹോദരന്മാരോട്, സഹായത്തിനഭ്യർത്ഥിച്ചു. യെഹൂദയിലെ ആളുകൾ പറഞ്ഞു, "സഹോദരന്മാരേ, ഞങ്ങൾക്കെല്ലാവർക്കും കുറെ ഭൂമി നൽകാമെന്ന് യഹോവ വാഗ്ദാനം ചെയ്തു. ഞങ്ങളുടെ ഭൂമിക്കു വേണ്ടിയുള്ള യുദ്ധത്തിൽ ഞങ്ങളെ സഹായിച്ചാൽ നിങ്ങളുടെ ഭൂമിക്കു വേണ്ടിയുള്ള യുദ്ധത്തിൽ ഞങ്ങളും സഹായിക്കും." ശിമെയോൻഗോത്രക്കാർ യെഹൂദയിൽ നിന്നുള്ള തങ്ങളുടെ സഹോദരന്മാരെ യുദ്ധത്തിൽ സഹായിക്കാമെന്നു സമ്മതിച്ചു.

4കനാന്യരെയും പെരിസ്യരെയും തോല്പിക്കാൻ യഹോവ യെഹൂദക്കാരെ സഹായിച്ചു. യെഹൂദക്കാർ ബേസെക്കു നഗരത്തിലെ പതിനായിരം പേരെ വധിച്ചു.
5ബേസെക്കുനഗരത്തിൽ ബേസെക്കിലെ ഭരണാധിപനെ കണ്ടെത്തി യെഹൂദക്കാർ അവനോടു യുദ്ധം ചെയ്തു. കനാന്യരെയും പെരിസ്യരെയും യെഹൂദക്കാർ പരാജയപ്പെടുത്തി.

6ബേസെക്കിലെ ഭരണാധിപൻ രക്ഷപ്പെടാൻ ശ്രമിച്ചു. പക്ഷേ യെഹൂദയിലെ ജനങ്ങൾ അയാളെ പിന്തുടർന്നു പിടികൂടി. അവർ അവനെ പിടികൂടി കൈയിലെ പെരുവിരലുകളും കാലിലെ പെരുവിരലുകളും മുറിച്ചുകളഞ്ഞു.
7അപ്പോൾ ബേസെക്കിലെ ഭരണാധിപൻ പറഞ്ഞു, "ഞാൻ എഴുപതു രാജാക്കന്മാരുടെ കൈകളുടെയും കാലുകളുടെയും പെരുവിരലുകൾ മുറിച്ചുകളഞ്ഞു. എൻെറ മേശയിൽനിന്നു വീണ ആഹാരക്കഷണങ്ങളായിരുന്നു അവർക്ക് തിന്നാൻ കിട്ടിയത്. ഞാൻ അവരോടു ചെയ്തതിനുള്ള ശിക്ഷ ദൈവം ഇപ്പോൾ എനിക്കു തന്നിരിക്കുന്നു." യെഹൂദക്കാർ ബേസെക്കിലെ രാജാവിനെ യെരൂശലേമിലേക്കു കൊണ്ടുപോവുകയും അവൻ അവിടെ വച്ചു മരിക്കുകയും ചെയ്തു.

8യെഹൂദക്കാർ യെരൂശലേമിനെതിരെ യുദ്ധം ചെയ്ത് അതിനെ പിടിച്ചെടുത്തു. യെരൂശലേംകാരെ വധിക്കാൻ യെഹൂദക്കാർ തങ്ങളുടെ വാൾ ഉപയോഗിച്ചു. അനന്തരം അവർ നഗരം ചുട്ടുകരിച്ചു കളഞ്ഞു.

9അനന്തരം യെഹൂദക്കാർ കുറെ കനാന്യരോടു കൂടി യുദ്ധം ചെയ്യാൻ ഇറങ്ങിച്ചെന്നു. ആ കനാന്യർ മലമ്പ്രദേശത്തും നെഗവിലും പടിഞ്ഞാറൻമലഞ്ചെരിവിലും വസിച്ചിരുന്നു.

10അനന്തരം യെഹൂദക്കാർ കിര്യത്ത് അർബ്ബാ എന്നു വിളിക്കപ്പെട്ടിരുന്ന ഹെബ്രോൻനഗരത്തിൽ ജീവിച്ചിരുന്ന കനാന്യരോടു യുദ്ധം ചെയ്യാൻ പുറപ്പെട്ടു. യെഹൂദക്കാർ ശേശായി, അഹീമാൻ, തൽമായി എന്നിവരെ വധിച്ചു.

### കാലേബും പുത്രിയും

11യെഹൂദക്കാർ അവിടംവിട്ട് മുമ്പു കിര്യത്ത് സേഫെർ എന്നു വിളിക്കപ്പെട്ടിരുന്ന ദെബീർ എന്ന നഗരത്തിലേക്കു അവിടെ താമസിക്കുന്നവർക്കെതിരെ യുദ്ധത്തിനു പോയി.
12യെഹൂദക്കാർ യുദ്ധം ചെയ്തു തുടങ്ങുന്നതിനു മുമ്പ് കാലേബ് അവർക്കൊരു വാഗ്ദാനം ചെയ്തു. കാലേബു പറഞ്ഞു, "കിര്യത്ത് സേഫെരിനെ ആക്രമിക്കണമെന്നാണ് എൻെറ ആഗ്രഹം. ആ നഗരം ആക്രമിച്ചു പിടിച്ചടക്കുന്നവന് എൻെറ പുത്രിയായ അക്സയെ ഞാൻ നൽകും. എൻെറ മകളെ വിവാഹം കഴിക്കാൻ ഞാൻ അവനെ അനുവദിക്കും."

13കാലേബിന് കെനാസ് എന്നൊരു ഇളയ സഹോദരനുണ്ടായിരുന്നു. കെനാസിന് ഒത്നീയേൽ എന്നൊരു പുത്രനും. ഒത്നീയേൽ കിര്യത്ത് സേഫെർ നഗരം പിടിച്ചെടുത്തു. അതിനാൽ കാലേബ് തൻെറ പുത്രിയായ അക്സയെ ഒത്നീയേലിനു ഭാര്യയായി നൽകി.

14അക്സ ഒത്നീയേലിനോടൊത്ത് ജീവിക്കാൻ പോയി. ഒത്നീയേൽ അക്സയോടു അവളുടെ പിതാവിൽനിന്നും കുറച്ചു ഭൂമി വാങ്ങാൻ പറഞ്ഞു. അക്സ പിതാവിൻെറയടുത്തേക്കു പോയി. അവൾ കഴുതപ്പുറത്തുനിന്നും ഇറങ്ങിയപ്പോൾ കാലേബ് അവളോടു ചോദിച്ചു, "എന്താണു കുഴപ്പം?"

15അക്സ കാലേബിനോടു മറുപടി പറഞ്ഞു, "എനിക്കൊരു അനുഗ്രഹം നൽകൂ. അങ്ങ് എനിക്കു നെഗവിലെ വരണ്ട മരുപ്രദേശമാണ് നൽകിയത്. വെള്ളമുള്ള കുറച്ചു ഭൂമി എനിക്കു തരൂ." അതിനാൽ കാലേബ് അവൾ ആവശ്യപ്പെട്ടതു നൽകി. അയാൾ അവൾക്ക് മുകളിലും താഴെയും ജലാശയങ്ങളുള്ള ഭൂമി നൽകി.

16കേന്യർ പനമരങ്ങളുടെ നഗരമായ യെരീഹോ വിട്ട് യെഹൂദക്കാരോടൊപ്പം പോയി. അവർ യെഹൂദയിലെ മരുഭൂമിയിലേക്ക് അവിടത്തെ ജനങ്ങളോടൊത്തു വസിക്കാൻ പോയി. അത് അരാദുനഗരത്തിനടുത്ത് നെഗവിലായിരുന്നു. മോശെയുടെ അമ്മായിയപ്പൻെറ കുടുംബത്തിൽ നിന്നുള്ളവരായിരുന്നു കെനീയജനങ്ങൾ.

17ഏതാനും കനാന്യർ സെഫാത്തിൽ വസിച്ചിരുന്നു. അതിനാൽ യെഹൂദയുടെയും ശിമെയോൻെറയും ഗോത്രക്കാർ ആ കനാന്യരെ ആക്രമിച്ചു. അവർ ആ നഗരം പൂർണ്ണമായും നശിപ്പിച്ചു. അതിനാൽ അവർ ആ നഗരത്തെ ഹോർമ്മ* എന്നു വിളിച്ചു.

---

**ഹോർമ്മ** "പൂർണ്ണമായും നശിപ്പിച്ചു" എന്നർത്ഥം.

18യെഹൂദക്കാർ ഗസ്സാനഗരവും അതിനു
ചുറ്റിലുമുള്ള ചെറുപട്ടണങ്ങളും പിടിച്ചെടു
ത്തു. അസ്കലോൻ, എക്രോൻ എന്നീ നഗര
ങ്ങളും അവയ്ക്കു ചുറ്റുമുള്ള ചെറുപട്ടണങ്ങളും
യെഹൂദക്കാർ പിടിച്ചെടുത്തു.
19യുദ്ധം ചെയ്തപ്പോൾ യഹോവ യെഹൂദ
ക്കാരോടൊപ്പമായിരുന്നു. അവർ മലമ്പ്രദേശം
കയ്യടക്കി. പക്ഷേ താഴ്വരയിലെ സ്ഥലം കയ്യട
ക്കുന്നതിൽ യെഹൂദക്കാർ പരാജയപ്പെട്ടു. അവി
ടത്തുകാർക്ക് ഇരുമ്പുരഥങ്ങളുണ്ടായിരുന്നു.
20ഹെബ്രോനു സമീപമുള്ള സ്ഥലം കാലേ
ബിനു നൽകാമെന്നു മോശെ വാഗ്ദാനം
ചെയ്തിരുന്നു. അതിനാൽ ആ സ്ഥലം കാലേ
ബിന്റെ കുടുംബത്തിനു നൽകപ്പെട്ടു. കാലേ
ബുകാർ അനാക്കിന്റെ മൂന്നു പുത്രന്മാരെ
അവിടെനിന്നും ഒഴിപ്പിച്ചു.

### ബെന്യാമീൻജനത യെരൂശലേമിൽ താമസമാക്കുന്നു

21ബെന്യാമീന്റെ ഗോത്രക്കാർ യെരൂശലേ
മിൽ വസിച്ചിരുന്ന യെബൂസ്യരെ പുറത്താക്കി
യില്ല. അതിനാൽ ഇന്നും യെരൂശലേമിൽ ബെ
ന്യാമീന്റെ വംശക്കാർക്കിടയിൽ യെബൂസ്യരും
വസിക്കുന്നു.

### യോസേഫിന്റെ ജനത ബേഥേൽ പിടിക്കുന്നു

22-23യോസേഫിന്റെ ഗോത്രക്കാർ മുമ്പ്
ലൂസ് എന്നറിയപ്പെട്ടിരുന്ന ബേഥേൽ നഗര
ത്തിനെതിരെ യുദ്ധം ചെയ്യാൻ പുറപ്പെട്ടു.
യഹോവ യോസേഫിന്റെ ഗോത്രക്കാരോടൊ
പ്പമുണ്ടായിരുന്നു. യോസേഫിന്റെ കുടുംബ
ക്കാർ ഏതാനും ചാരന്മാരെ ബേഥേലിലേക്ക
യച്ചു. ബേഥേൽനഗരത്തെ തോല്പിക്കാനുള്ള
വഴി അവർ ആലോചിച്ചു. 24നഗരം പരിശോധി
ക്കവേ, ആ നഗരത്തിൽനിന്നും ഒരാൾ വരുന്നത്
ചാരന്മാർ കണ്ടു. ചാരന്മാർ അയാളോടു പറ
ഞ്ഞു, “നഗരത്തിലേക്കുള്ള ഒരു രഹസ്യവഴി
ഞങ്ങൾക്കു കാണിച്ചു തരൂ. ഞങ്ങൾ നഗരത്തെ
ആക്രമിക്കും. പക്ഷേ നീ ഞങ്ങളെ സഹായി
ച്ചാൽ ഞങ്ങൾ നിന്നെ ഉപദ്രവിക്കില്ല.”
25അയാൾ അവർക്ക് നഗരത്തിലേക്കുള്ള ഒരു
രഹസ്യമാർഗ്ഗം കാണിച്ചുകൊടുത്തു. ബേഥേലു
കാരെ കൊല്ലാൻ യോസേഫിന്റെ ജനത തങ്ങ
ളുടെ വാളുകളുപയോഗിച്ചു. പക്ഷേ തങ്ങളെ
സഹായിച്ചവനെ അവർ ഉപദ്രവിച്ചില്ല. അവ
ന്റെ കുടുംബത്തെയും അവർ ഉപദ്രവിച്ചില്ല.
അയാളെയും അയാളുടെ കുടുംബത്തെയും സ്വ
തന്ത്രമാകാൻ അവർ അനുവദിച്ചു. 26അനന്തരം
അയാൾ ഹിത്യരുടെ വാസസ്ഥലത്തു ചെന്ന്
ഒരു നഗരം നിർമ്മിച്ചു. ആ നഗരത്തിന് അവൻ
ലൂസ് എന്നു പേരുമിട്ടു. ആ നഗരം ഇന്നും
ലൂസ് എന്ന് വിളിക്കപ്പെടുന്നു.

### മറ്റു ഗോത്രക്കാർ കനാന്യരോടു യുദ്ധം ചെയ്യുന്നു

27ബേത്ത്-ശെയാൻ, താനാക്ക്, ദോർ, മെഗി
ദ്ദോയിബ്ലെയാം എന്നീ നഗരങ്ങളിലും അവ
യ്ക്കു ചുറ്റുമുള്ള ചെറുപട്ടണങ്ങളിലും കനാ
ന്യർ ജീവിച്ചിരുന്നു. മനശ്ശെയുടെ ഗോത്രക്കാർ
അവരെ ആ പട്ടണങ്ങളിൽനിന്നും പുറത്താക്കി
യില്ല. അതിനാൽ കനാന്യർ അവിടെത്തന്നെ
താമസിച്ചു. തങ്ങളുടെ വീടുകൾ വിട്ടുപോ
കാൻ അവർ വിസമ്മതിച്ചു. 28പിന്നീട് യിസ്രാ
യേൽജനത ശക്തരായി വളരുകയും കനാന്യരെ
അവരുടെ അടിമകളാക്കുകയും ചെയ്തു.
അതിനാൽ യിസ്രായേൽജനത എല്ലാ കനാന്യ
രെയും ആ ഭൂമിയിൽനിന്നും നീക്കിക്കളഞ്ഞില്ല.
29എഫ്രയീംഗോത്രക്കാർക്കും ഇതു തന്നെ സംഭ
വിച്ചു. ഗേസെരിൽ കനാന്യർ താമസിക്കുന്നു
ണ്ടായിരുന്നു. എഫ്രയീംജനത അവിടുത്തെ
കനാന്യരെ മുഴുവൻ പുറത്താക്കിയില്ല. അതി
നാൽ കനാന്യർ ഗേസെരിൽ എഫ്രയീംകാരോ
ടൊപ്പം തുടർന്നു താമസിച്ചു.
30സെബൂലൂന്റെ ഗോത്രക്കാർക്കും ഇതു
തന്നെ സംഭവിച്ചു. കിത്രോൻ നഹലോൽ നഗര
ങ്ങളിൽ ഏതാനും കനാന്യർ വസിച്ചിരുന്നു.
സെബൂലൂന്റെ ജനത ആ കനാന്യരെ തങ്ങ
ളുടെ ഭൂമിയിൽനിന്നു പുറത്താക്കിയില്ല. സെ
ബൂലൂൻ ഗോത്രക്കാരോടൊപ്പം ആ കനാന്യർ
അവിടെ താമസിച്ചു. പക്ഷേ സെബൂലൂൻ
ഗോത്രക്കാർ അവരെ തങ്ങളുടെ അടിമകളാക്കി.
31ആശേരിന്റെ ഗോത്രക്കാർക്കും ഇതു തന്നെ
സംഭവിച്ചു. അക്കോ, സീദോൻ, അഹ്ലാബ്, അക്
സീബ്, ഹെൽബാ, ആഫീക്ക് രെഹോബ്നഗര
ങ്ങളിൽനിന്നും മറ്റുള്ളവരെ ആശേർ ജനത
പുറത്താക്കിയില്ല. 32ആശേരിന്റെ ജനത ആ
കനാന്യരെ തങ്ങളുടെ ഭൂമിയിൽനിന്നു പുറ
ത്താക്കിയില്ല. അതിനാൽ കനാന്യർ ആശേ
രിന്റെ ജനതയോടൊപ്പം തുടർന്നും താമസിച്ചു.
33നഫ്താലിയുടെ ഗോത്രക്കാർക്കും ഇങ്ങനെ
തന്നെ സംഭവിച്ചു. ബേത്ത്ശേമെശ്, ബേത്ത്
അനാത്ത്, എന്നീ നഗരങ്ങളിൽനിന്നും മറ്റു
ജനതകളെ നഫ്താലിയുടെ ജനത പുറത്താക്കി
യില്ല. അതിനാൽ നഫ്താലിയുടെ ജനത ആ
നഗരത്തിലെ ജനങ്ങൾക്കിടയിൽത്തന്നെ താമ
സിച്ചു. അവിടത്തെ കനാന്യർ നഫ്താലി
യുടെ ജനതയ്ക്കു വേണ്ടി അടിമപ്പണി
ചെയ്തു.
34അമോര്യർ ദാന്റെ ഗോത്രക്കാരെ മലമ്പ്രദേ
ശത്തേക്കു ഓടിച്ചുവിട്ടു. താഴ്വരയിൽ താമ
സിക്കാൻ അമോര്യർ അവരെ അനുവദിക്കാത്ത
തിനാൽ അവർക്ക് അവിടത്തന്നെ താമസിക്കേ
ണ്ടിവന്നു. 35ഹർഹേരെസ്, അയ്യാലോൻ, ശാൽ
ബിം എന്നീ പർവ്വതങ്ങളിൽ താമസിക്കാൻ
അമോര്യർ തീരുമാനിച്ചു. പിന്നീട് യോസേഫി
ന്റെ ഗോത്രക്കാർ ശക്തരായി വളർന്നു.
അപ്പോൾ അവർ അമോര്യരെ തങ്ങളുടെ അടിമ
കളാക്കി. 36സ്കോർപിയോൺ ചുരംമുതൽ
സേലയും സേലാ കഴിഞ്ഞുള്ള മലമ്പ്രദേശം
വരെയുമായിരുന്നു അമോര്യരുടെ അതിർത്തി.

### ബോഖീമിലെ യഹോവയുടെ ദൂതൻ

2 യഹോവയുടെ ദൂതൻ ഗിൽഗാൽനഗര
ത്തിൽനിന്നും ബോഖീംനഗരത്തിലേക്കു
കയറിപ്പോയി. യഹോവയിൽനിന്നുള്ള ഒരു
സന്ദേശം ദൂതൻ യിസ്രായേൽ ജനതയോടു പറ
ഞ്ഞു. സന്ദേശം ഇതായിരുന്നു: “നിങ്ങളെ ഞാൻ
ഈജിപ്തിൽനിന്നും കൊണ്ടുവന്നു. നിങ്ങളുടെ
പൂർവ്വികന്മാരോടു ഞാൻ വാഗ്ദാനം ചെയ്ത
ഭൂമിയിലേക്കു നിങ്ങളെ ഞാൻ നയിച്ചു. നിങ്ങ
ളുമായുള്ള കരാർ ഞാനൊരിക്കലും ലംഘിക്കി
ല്ലെന്ന് നിങ്ങളോടു ഞാൻ പറഞ്ഞു. 2പക്ഷേ
മറിച്ച് ആ ഭൂമിയിൽ വസിക്കുന്നവരുമായി
നിങ്ങൾ കരാറൊന്നും ഉണ്ടാക്കരുത്. അവരുടെ
യാഗപീഠങ്ങൾ നിങ്ങൾ തകർക്കണം. ഞാൻ
നിങ്ങളോടങ്ങനെ പറഞ്ഞു. പക്ഷേ നിങ്ങ
ളെന്നെ അനുസരിച്ചില്ല!

3“ഇപ്പോൾ ഞാൻ നിങ്ങളോട് ഇങ്ങനെ പറ
യുന്നു, ‘അവരെ ഞാൻ ഒരിക്കലും ഈ ഭൂമിയിൽ
നിന്നും ഓടിച്ചുവിടുകയില്ല. അവർ നിങ്ങൾ
ക്കൊരു പ്രശ്നമായിത്തീരും. അവർ നിങ്ങൾക്ക്
കെണികൾപോലെയായിരിക്കും. അവരുടെ
വ്യാജദൈവങ്ങൾ നിങ്ങളെ കുരുക്കാനുള്ള വല
യുമായിരിക്കും.’”
4ദൂതൻ യിസ്രായേൽജനതയ്ക്ക് യഹോവ
യിൽനിന്നുള്ള ഒരു സന്ദേശം നൽകിയതിനു
ശേഷം ജനങ്ങൾ ഉച്ചത്തിൽ നിലവിളിച്ചു.
5അതിനാൽ യിസ്രായേൽജനത, തങ്ങൾ കര
ഞ്ഞ ആ സ്ഥലത്തിനു ബോഖീം എന്നു പേരിട്ടു.
ബോഖീമിൽ യിസ്രായേൽജനത യഹോവ
യ്ക്കു ബലികളർപ്പിച്ചു.

### അനുസരണക്കേടും പരാജയവും

6അനന്തരം യോശുവ അവരെ വീട്ടിലേക്കു
പറഞ്ഞയച്ചു. അതിനാൽ ഓരോ ഗോത്രക്കാരും
അവരവരുടെ പ്രദേശങ്ങളിലേക്കു താമസി
ക്കാൻ പോയി. 7യോശുവ ജീവിച്ചിരുന്ന കാലം
വരെ യിസ്രായേൽജനത യഹോവയെ ശുശ്രൂ
ഷിച്ചു. യോശുവയുടെ മരണശേഷം ജീവിച്ചി
രുന്ന മൂപ്പന്മാരുടെ ജീവിതകാലത്തും അവർ
യഹോവയെ ശുശ്രൂഷിക്കുന്നതു തുടർന്നു. യി
സ്രായേലുകാർക്കുവേണ്ടി യഹോവ ചെയ്ത
മഹാകാര്യങ്ങളെല്ലാം ഈ വൃദ്ധന്മാർ കണ്ടു.
8നൂന്റെ പുത്രനും യഹോവയുടെ ദാസനുമായ
യോശുവ നൂറ്റിപ്പത്താമത്തെ വയസ്സിൽ മരിച്ചു.
9യിസ്രായേൽജനത യോശുവയെ അവനു നൽ
കപ്പെട്ട സ്ഥലമായ തിമ്നാത്ത് ഹേരേസിൽ
സംസ്കരിച്ചു. ഗായശുപർവ്വതത്തിനു വടക്ക്
എഫ്രയീമിന്റെ മലമ്പ്രദേശത്തായിരുന്നു അത്.
10ആ തലമുറയുടെ മുഴുവൻ മരണശേഷം,
അടുത്ത തലമുറ വളർന്നു. ഈ പുതിയ തലമുറ
യ്ക്ക് യഹോവയെപ്പറ്റിയോ യിസ്രായേൽജന
തയ്ക്കുവേണ്ടിയുള്ള യഹോവയുടെ പ്രവൃത്തി
കളെപ്പറ്റിയോ ഒന്നുമറിയില്ലായിരുന്നു. 11അതി
നാൽ യിസ്രായേലുകാർ തിന്മകൾ ചെയ്യാനും
വ്യാജദൈവമായ ബാലിനെ ആരാധിക്കാനും
തുടങ്ങി. യഹോവ തിന്മയെന്നു കരുതിയ കാര്യ
ങ്ങൾ അവർ ചെയ്തു. 12യഹോവ യിസ്രായേൽ
ജനതയെ ഈജിപ്തിൽനിന്നും പുറത്തേക്കു
നയിച്ചു. അവരുടെ പൂർവ്വികർ യഹോവയെ
ആയിരുന്നു ആരാധിച്ചിരുന്നത്. എന്നാൽ
യിസ്രായേൽജനത യഹോവയെ ആരാധിക്കു
ന്നത് അവസാനിപ്പിച്ചു. അവർക്കു ചുറ്റും വസി
ക്കുന്നവരുടെ വ്യാജദൈവങ്ങളെ യിസ്രായേൽ
ജനത ആരാധിക്കാൻ തുടങ്ങി. അതു യഹോ
വയെ കോപാകുലനാക്കി. 13യിസ്രായേൽജനത
യഹോവയെ ആരാധിക്കുന്നത് ഉപേക്ഷിക്കു
കയും ബാലിനെയും അസ്തോരെത്തിനെയും
ആരാധിക്കാൻ തുടങ്ങുകയും ചെയ്തു.
14യിസ്രായേൽജനതയോട് യഹോവ കോപി
ച്ചു. അതിനാൽ യഹോവ യിസ്രായേൽജനത
യെ ആക്രമിക്കുന്നതിനും അവരുടെ സ്വത്തുക്കൾ
പിടിച്ചെടുക്കുന്നതിനും ശത്രുക്കളെ അയച്ചു.
യിസ്രായേലുകാരെ തോല്പിക്കാൻ അവർക്കു
ചുറ്റും ജീവിച്ചിരുന്ന ശത്രുക്കളെ യഹോവ അനു
വദിച്ചു. യിസ്രായേൽജനതയ്ക്ക് തങ്ങളുടെ
ശത്രുക്കളിൽനിന്നും സ്വയം രക്ഷിക്കാനായില്ല.
15യിസ്രായേലുകാർ യുദ്ധത്തിനായി പോയ
പ്പോഴൊക്കെ അവർക്കു പരാജയമായിരുന്നു.
യഹോവ അവരുടെ പക്ഷത്തല്ലായിരുന്നതിനാ
ലാണ് അവർ പരാജയപ്പെട്ടത്. അവർക്കു ചുറ്റും
താമസിക്കുന്നവരുടെ ദേവന്മാരെ ആരാധിക്കാൻ
തുടങ്ങിയാൽ അവർക്കു പരാജയമുണ്ടാകുമെന്ന്
യഹോവ അവരെ താക്കീതു ചെയ്തിരുന്നു.
യിസ്രായേലുകാർ വളരെ യാതനകളനുഭ
വിച്ചു.
16അനന്തരം യഹോവ ന്യായാധിപന്മാരെന്ന
റിയപ്പെടുന്ന നേതാക്കളെ തെരഞ്ഞെടുത്തു.
ഈ നേതാക്കൾ യിസ്രായേലുകാരെ അവരുടെ
സ്വത്തുക്കൾ അപഹരിച്ച ശത്രുക്കളിൽനിന്നും
രക്ഷിച്ചു. 17പക്ഷേ യിസ്രായേൽജനത, തങ്ങ
ളുടെ നേതാക്കളെ അനുസരിച്ചില്ല. യിസ്രായേ
ലുകാർ ദൈവത്തെ വിശ്വസിക്കാതെ അന്യ
ദൈവങ്ങൾക്കു പുറകെപോയി. മുമ്പ് യിസ്രാ
യേലുകാരുടെ പൂർവ്വികന്മാർ യഹോവയുടെ
കല്പനകൾ അനുസരിച്ചു. എന്നാലിപ്പോൾ
യിസ്രായേൽജനതയ്ക്ക് മനം മാറ്റമുണ്ടാവു
കയും യഹോവയെ അനുസരിക്കുന്നത് അവർ
നിർത്തുകയും ചെയ്തു.
18യിസ്രായേലിന്റെ ശത്രുക്കൾ നിരവധി
പ്രാവശ്യം അവരോടു ദ്രോഹം ചെയ്തു. അതി
നാൽ യിസ്രായേലുകാർ സഹായത്തിനായി
നിലവിളിച്ചു. ഓരോ തവണയും യഹോവ
യ്ക്കു അവരോട് ദയ തോന്നി. അപ്പോഴൊക്കെ
അവൻ ജനങ്ങളെ ശത്രുക്കളിൽ നിന്നും രക്ഷി
ക്കാൻ ഓരോ ന്യായാധിപന്മാരെ അയച്ചു.
യഹോവ എപ്പോഴും ആ ന്യായാധിപന്മാരോ
ടൊപ്പമുണ്ടായിരുന്നു. അതിനാൽ ഓരോ പ്രാവ
ശ്യവും യിസ്രായേലുകാർ ശത്രുക്കളിൽനിന്നും
രക്ഷപ്പെട്ടു. 19എന്നാൽ ഓരോ ന്യായാധിപനും
മരിച്ചപ്പോൾ യിസ്രായേലുകാർ വീണ്ടും പാപം
ചെയ്യാനും വ്യാജദൈവങ്ങളെ ആരാധിക്കാനും
ശുശ്രൂഷിക്കാനും തുടങ്ങി. തങ്ങളുടെ പൂർവ്വി
കർ ചെയ്തതിനെക്കാൾ മോശമായി അവർ
പെരുമാറിത്തുടങ്ങി. യിസ്രായേലുകാർ കഠിന
ഹൃദയരായിരുന്നു. തങ്ങളുടെ തിന്മ നിറഞ്ഞ
മാർഗ്ഗങ്ങൾ കൈവിടാൻ അവർ വൈമുഖ്യം
കാട്ടി.
20അതിനാൽ യഹോവ യിസ്രായേൽജനത
യോടു കോപിച്ച് ഇങ്ങനെ പറഞ്ഞു, “ഞാൻ
അവരുടെ പൂർവ്വികരുമായുണ്ടാക്കിയ കരാർ
ഈ ജനത ലംഘിച്ചിരിക്കുന്നു. അവർ എന്റെ
വാക്കുകൾ ശ്രദ്ധിച്ചില്ല. 21അതിനാൽ ഞാനി
നിയൊരിക്കലും മറ്റു രാഷ്ട്രങ്ങളെ തോല്പിച്ച്
അവർക്കു വഴി തെളിക്കില്ല. യോശുവ മരിച്ച
പ്പോൾ മറ്റു ജനങ്ങളൊക്കെ ഈ സ്ഥലത്ത് ജീവി
ച്ചിരുന്നു. അവരെ ഇവിടെ തുടരാൻ ഞാൻ
അനുവദിക്കുകയും ചെയ്യും. 22യിസ്രായേൽജന
തയെ പരീക്ഷിക്കാൻ ഞാൻ അവരെ ഉപയോ
ഗിക്കും. യിസ്രായേൽജനത തങ്ങളുടെ പൂർവ്വി
കന്മാർ ചെയ്തതുപോലെ യഹോവയുടെ കല്പ
നകളെ കാത്തുകൊള്ളുമോ എന്ന് എനിക്കറി
യണം.”23ആ ജനതകളെ അവിടെ തങ്ങാൻ
യഹോവ അനുവദിച്ചു. അവരെ യഹോവ ആ
രാജ്യത്തുനിന്നും വേഗം പുറത്താക്കിയില്ല. അവ
രെ തോല്പിക്കാൻ യോശുവയുടെ സേനയെ
യഹോവ അനുവദിച്ചതുമില്ല.

3 1-2യഹോവ യിസ്രായേലിന്റെ ഭൂമിയിൽ
നിന്ന് മറ്റു ജനതകളെ പുറത്താക്കിയില്ല.
യഹോവയ്ക്കു യിസ്രായേൽജനതയെ പരീ
ക്ഷിക്കണമായിരുന്നു. ഈ തലമുറയിലെ യ
ിസ്രായേലുകാർ ആരും കനാൻദേശം പിടി
ക്കുന്നതിനുള്ള യുദ്ധത്തിൽ പങ്കെടുത്തവരല്ല.
അതിനാൽ അവരുടെ രാജ്യത്തു താമസിക്കു

ന്നതിന് യഹോവ മറ്റു ദേശങ്ങളിലെ ജനങ്ങളെ
അനുവദിച്ചു. (ആ യുദ്ധങ്ങളിൽ പങ്കെടുക്കാത്ത
യിസ്രായേലുകാരെ പഠിപ്പിക്കാനാണ് യഹോ
വയിതു ചെയ്തത്.) ആ ദേശത്തു താമസിക്കാൻ
യഹോവ അനുവദിച്ച രാഷ്ട്രങ്ങളുടെ പേരു
കൾ: 3ഫെലിസ്ത്യരുടെ അഞ്ചു ഭരണാധിപ
ന്മാർ, കനാന്യർ മുഴുവൻ, സീദോൻജനത,
ബാൽഹെർമ്മോൻ പർവ്വതംമുതൽ ലെബാഹ
മാത്ത്വരെയുള്ള ലെബാനോൻ പർവ്വതങ്ങളിൽ
വസിച്ചിരുന്ന ഹിവ്യർ. 4യിസ്രായേൽജനതയെ
പരീക്ഷിക്കുന്നതിന് യഹോവ ആ രാഷ്ട്രങ്ങളെ
അവിടെത്തന്നെ പാർപ്പിച്ചു. യഹോവ അവ
രുടെ പൂർവ്വികർക്കു മോശെയിലൂടെ നൽകിയ
കല്പനകൾ യിസ്രായേൽജനത അനുസരിക്കു
മോ എന്നറിയാനാഗ്രഹിച്ചു.

5യിസ്രായേൽജനത, കനാന്യർ, ഹിത്യർ,
അമോര്യർ, പെരിസ്യർ, ഹിവ്യർ, യെബൂസ്യർ
എന്നിവരോടൊത്തു വസിച്ചു. 6യിസ്രായേലു
കാർ അവരുടെ പുത്രിമാരെ വിവാഹം കഴിച്ചു
തുടങ്ങി. യിസ്രായേലുകാർ തങ്ങളുടെ പുത്രി
മാരെ അവരുടെ പുത്രന്മാരെ വിവാഹം കഴി
ക്കാൻ അനുവദിച്ചു. യിസ്രായേലുകാർ ആ ജന
ങ്ങളുടെ ദൈവങ്ങളെ ആരാധിക്കാനും തുടങ്ങി.

### ഒത്നീയേൽ ആദ്യ ന്യായാധിപൻ

7യിസ്രായേൽജനത തിന്മ ചെയ്യുന്നത്
യഹോവ കണ്ടു. അവർ തങ്ങളുടെ ദൈവമാ
കുന്ന യഹോവയെ മറക്കുകയും വ്യാജദൈവ
ങ്ങളായ ബാൽ, അശേരാ എന്നിവയെ ആരാധി
ക്കുവാൻ തുടങ്ങുകയും ചെയ്തു. 8യഹോവ
യിസ്രായേൽജനതയോടു കോപിച്ചു. യിസ്രാ
യേൽജനതയെ തോല്പിച്ച് അവരെ ഭരിക്കുന്ന
തിന് യഹോവ അരാംനഹാരയീമിലെ രാജാ
വായ കൂശൻരിശാഥയീമിനെ അനുവദിച്ചു.
യിസ്രായേൽജനത എട്ടു വർഷം ആ രാജാവി
ന്റെ ഭരണത്തിൻ കീഴിലായിരുന്നു. 9പക്ഷേ
യിസ്രായേൽജനത സഹായത്തിനായി യഹോ
വയോടു നിലവിളിച്ചു. അവരെ രക്ഷിക്കാൻ
യഹോവ ഒരാളെ അയച്ചു. ഒത്നീയേൽ എന്നാ
യിരുന്നു അയാളുടെ പേര്. കെനസ് എന്നു
പേരുള്ള ഒരുവന്റെ പുത്രനായിരുന്നു അവൻ.
കാലേബിന്റെ ഇളയസഹോദരനായിരുന്നു
കെനസ്. ഒത്നീയേൽ യിസ്രായേൽജനതയെ
രക്ഷിച്ചു. 10യഹോവയുടെ ആത്മാവ് ഒത്നീയേ
ലിൽ വരികയും അവൻ യിസ്രായേൽജനത
യുടെ ന്യായാധിപനായിത്തീരുകയും ചെയ്തു.
ഒത്നീയേൽ യിസ്രായേൽജനതയെ യുദ്ധത്തിൽ
നയിച്ചു. അരാമിലെ രാജാവായ കൂശൻ രിശാഥ
യീമിനെ തോല്പിക്കാൻ യഹോവ ഒത്നീയേ
ലിനെ സഹായിച്ചു. 11അങ്ങനെ, കെനസിന്റെ
പുത്രനായ ഒത്നീയേൽ മരിക്കുംവരെ അവിടെ
നാല്പതു വർഷത്തേക്കു സമാധാനം നിലനിന്നു.

### ന്യായാധിപനായ ഏഹൂദ്

12യിസ്രായേൽജനത വീണ്ടും പാപം ചെയ്യു
ന്നത് യഹോവ കണ്ടു. അതിനാൽ യഹോവ,
മോവാബിലെ രാജാവായ എഗ്ലോന് യിസ്രാ
യേൽജനതയെ തോല്പിക്കാനുള്ള ശക്തി നൽകി.
13എഗ്ലോന് അമ്മോന്യരുടെയും അമാലേക്യരു
ടെയും സഹായം ലഭിച്ചു. അവർ അവനോടു
ചേർന്ന് യിസ്രായേൽജനതയോടു യുദ്ധം
ചെയ്തു. എഗ്ലോനും അവന്റെ സൈന്യവും
യിസ്രായേൽജനതയെ തോല്പിക്കുകയും പന
മരങ്ങളുടെ നഗരമായ യെരീഹോവിൽനിന്നും
അവരെ പുറത്താക്കുകയും ചെയ്തു. 14മോവാ
ബിലെ രാജാവായ എഗ്ലോൻ യിസ്രായേൽ
ജനതയെ പതിനെട്ടു വർഷം ഭരിച്ചു.

15ജനങ്ങൾ യഹോവയോടു നിലവിളിച്ചു.
യഹോവ ഒരാളെ യിസ്രായേൽജനതയെ സഹാ
യിക്കാൻ അയച്ചു. ഏഹൂദ് എന്നായിരുന്നു
അയാളുടെ പേര്. ഏഹൂദ് ഒരു ഇടങ്കയ്യനായി
രുന്നു. ബെന്യാമീന്റെ ഗോത്രത്തിൽ നിന്നുള്ള
ഗേരാ എന്നയാളായിരുന്നു ഏഹൂദിന്റെ പിതാ
വ്. യിസ്രായേലുകാർ ഏഹൂദിനെ കുറെ നികു
തി അടയ്ക്കാൻ മോവാബിലെ രാജാവായ
എഗ്ലോൻ രാജാവിന്റെ അടുത്തേക്കയച്ചു.
16ഏഹൂദ് തനിക്കായി ഒരു വാൾ നിർമ്മിച്ചു.
ആ വാളിന് രണ്ടു വായ്ത്തലയും പതിനെ
ട്ടിഞ്ചു നീളവുമുണ്ടായിരുന്നു. ഏഹൂദ് ആ വാൾ
തന്റെ വലതു തുടയിൽ കെട്ടിയിട്ട് വസ്ത്രങ്ങ
ൾക്കടിയിൽ മറച്ചു.

17അങ്ങനെ ഏഹൂദ്, മോവാബിലെ രാജാ
വായ എഗ്ലോന്റെ അടുത്തുവരികയും നികു
തിപ്പണം രാജാവിനു നൽകുകയും ചെയ്തു.
(എഗ്ലോൻ വളരെ തടിച്ചുകൊഴുത്ത ഒരാളായി
രുന്നു.) 18എഗ്ലോനു പണം കൊടുത്തതിനു
ശേഷം ഏഹൂദ്, പണം ചുമന്നു കൊണ്ടുവന്ന
വരെ തിരികെ വീട്ടിലേക്കയച്ചു. അവർ രാജാ
വിന്റെ കൊട്ടാരം വിട്ടു. 19ഏഹൂദും പുറപ്പെട്ടു.
അവൻ ഗിൽഗാലിലെ വിഗ്രഹങ്ങൾക്കടുത്തെ
ത്തിയപ്പോൾ, അയാൾ രാജാവിനെ കാണാൻ
പിന്തിരിഞ്ഞു. ഏഹൂദ് എഗ്ലോനോടു പറഞ്ഞു,
"അല്ലയോ രാജാവേ, എനിക്ക് അങ്ങയ്ക്ക് ഒരു
രഹസ്യസന്ദേശം തരാനുണ്ട്."

രാജാവ് ഏഹൂദിനോടു ശാന്തനായിരിക്കാൻ
പറയുകയും അനന്തരം തന്റെ ഭൃത്യന്മാരോട്
മുറിവിട്ടു പോകാൻ കല്പിക്കുകയും ചെയ്തു.
20ഏഹൂദ് എഗ്ലോൻരാജാവിന്റെയടുത്തേക്കു
പോയി. എഗ്ലോൻ തന്റെ വേനൽക്കാലകൊട്ടാ
രത്തിന്റെ മുകളിലെ മുറിയിൽ ഒറ്റയ്ക്കായി.

അപ്പോൾ ഏഹൂദു പറഞ്ഞു, "ദൈവത്തിൽ
നിന്നും നിനക്കുള്ള ഒരു സന്ദേശമാണ് എന്റെ
പക്കലുള്ളത്." രാജാവ് തന്റെ സിംഹാസന
ത്തിൽനിന്നും എഴുന്നേറ്റ് ഏഹൂദിനോട് വളരെ
അടുത്തുനിന്നു. 21രാജാവ് സിംഹാസനത്തിൽ
നിന്നും എഴുന്നേറ്റപ്പോൾ ഏഹൂദ് ഇടതുകൈ
കൊണ്ട് തന്റെ വലതുതുടയിൽ കെട്ടിയിരുന്ന
വാൾ ഊരിയെടുത്തു. എന്നിട്ട് ഏഹൂദ് ആ
വാൾ രാജാവിന്റെ വയറ്റിൽ കുത്തിയിറക്കി.
22വാളിന്റെ പിടിപോലും രാജാവിന്റെ വയ
റ്റിൽ ആഴ്ന്നിറങ്ങി. രാജാവിന്റെ കൊഴുപ്പ്
വാളിനെ മുഴുവൻ പൊതിഞ്ഞു. അതിനാൽ
ഏഹൂദ് തന്റെ വാൾ എഗ്ലോന്റെ ശരീരത്തിലി
ട്ടിട്ടു പോയി. കുത്തേറ്റപ്പോൾ എഗ്ലോന് തന്റെ
ആമാശയത്തിന്റെ നിയന്ത്രണം വിടുകയും
മലം പുറത്തേക്കു വരികയും ചെയ്തു. 23ഏഹൂദ്
മുറിയിൽനിന്നും പുറത്തിറങ്ങുകയും തനിക്കു
പിന്നിലുള്ള എല്ലാ വാതിലുകളും അടച്ചുപൂട്ടു
കയും ചെയ്തു.

24ഏഹൂദ് അവിടം വിട്ടതിനെ തുടർന്ന് ഭൃത്യ
ന്മാർ മടങ്ങിവന്നു. മുറിയിലേക്കുള്ള വാതിലു
കൾ പൂട്ടിയിരിക്കുന്നത് അവർ കണ്ടു. അതി
നാൽ ഭൃത്യന്മാർ പറഞ്ഞു, "രാജാവ് ചിലപ്പോൾ
തന്റെ കുളിമുറിയിൽ ആയിരിക്കും." 25അതിനാ
ലവർ വളരെ നേരം കാത്തിരുന്നു. രാജാവ്
വാതിലുകൾ തുറന്നില്ല. ഒടുവിൽ അവർക്കു
വേവലാതിയായി. അവർ താക്കോലെടുത്ത്
മുറി തുറന്നു. അവർ അകത്തേക്കു കയറിയ

പ്പോൾ തങ്ങളുടെ രാജാവ് നിലത്തു മരിച്ചു കിടക്കുന്നതാണ് കണ്ടത്.

26ഭൃത്യന്മാർ രാജാവിനെ കാത്തുനിൽക്കവേ ഏഹൂദിനു രക്ഷപ്പെടാനുള്ള സമയം ലഭിച്ചു. അവൻ വിഗ്രഹങ്ങളെയും കടന്ന് സെയീരാ എന്നൊരു സ്ഥലത്തേക്കു പോയി. 27അയാൾ സെയീരാ എന്നു പേരായ സ്ഥലത്തെത്തി. അനന്തരം എഫ്രയീമിലെ മലമ്പ്രദേശത്ത് ഏഹൂദ് ഒരു കാഹളം മുഴക്കി. യിസ്രായേൽജനത കാഹളം കേട്ട് മലയിൽനിന്ന് ഏഹൂദിന്റെ നേതൃത്വത്തിൽ ഇറങ്ങി വന്നു. 28ഏഹൂദ് യിസ്രായേൽ ജനതയോടു പറഞ്ഞു, "എനിക്കു പിന്നാലെ വരിക! നമ്മുടെ ശത്രുക്കളായ മോവാബുകാരെ തോല്പിക്കാൻ യഹോവ നമ്മെ സഹായിച്ചിരിക്കുന്നു." അതിനാൽ യിസ്രായേൽജനത ഏഹൂദിനെ പിന്തുടർന്നു. യോർദ്ദാൻനദി അനായാസം കടക്കാനാവുന്ന സ്ഥലങ്ങളുടെയെല്ലാം നിയന്ത്രണം ഏറ്റെടുക്കാൻ അവർ ഏഹൂദിനെ അനുഗമിച്ചു. പിന്നെ, മോവാബിന്റെ നിയന്ത്രണം പിടിച്ചെടുക്കാൻ ആ ദേശത്തേക്കും പോയി. ആ സ്ഥലങ്ങൾ മോവാബുവരെയുണ്ടായിരുന്നു. യോർദ്ദാൻനദി കുറുകെ കടക്കാൻ യിസ്രായേൽജനത ആരെയും അനുവദിച്ചില്ല. 29ശക്തരും ധൈര്യശാലികളുമായ പതിനായിരം മോവാബുകാരെ യിസ്രായേൽജനത വധിച്ചു. ഒരു മോവാബുകാരൻപോലും രക്ഷപ്പെട്ടില്ല. 30അങ്ങനെ ആ ദിവസം തന്നെ യിസ്രായേൽ ജനത മോവാബ്യരുടെമേൽ ഭരണമാരംഭിച്ചു. ആ സ്ഥലത്ത് എൺപതു വർഷക്കാലത്തേക്കു സമാധാനം പുലരുകയും ചെയ്തു.

### ന്യായാധിപനായ ശംഗർ

31ഏഹൂദ് യിസ്രായേൽജനതയെ രക്ഷിച്ചതിനുശേഷം മറ്റൊരാളും യിസ്രായേലിനെ സഹായിച്ചു. അനാത്തിന്റെ പുത്രനായ ശംഗരായിരുന്നു അത്. കാളത്തോട്ടികൾ ഉപയോഗിച്ച് അവൻ അറുന്നൂറു ഫെലിസ്ത്യരെ വധിച്ചു.

### ന്യായാധിപയായ ദെബോരാ

4 ഏഹൂദിന്റെ മരണശേഷം, യഹോവ തിന്മയെന്നു പറഞ്ഞിട്ടുള്ള കാര്യങ്ങൾ യിസ്രായേൽജനത വീണ്ടും ചെയ്തു. 2അതിനാൽ യഹോവ യിസ്രായേൽജനതയെ തോല്പിക്കാൻ കനാനിലെ രാജാവായ യാബീനെ അനുവദിച്ചു. ഹാസോർ എന്നുപേരായ ഒരു നഗരത്തിൽ അവൻ ഭരണം നടത്തി. യാബീൻരാജാവിന്റെ സൈന്യാധിപൻ സീസെരാ എന്നൊരാളായിരുന്നു. ഹാരോശെത്ത് ഹഗ്ഗോയീം എന്നൊരു പട്ടണത്തിലായിരുന്നു സീസെരാ വസിച്ചിരുന്നത്. 3സീസെരയ്ക്ക് തൊള്ളായിരം ഇരുമ്പുരഥങ്ങളുണ്ടായിരുന്നു. അയാൾ യിസ്രായേൽജനതയോടു ഇരുപതു വർഷക്കാലം വളരെ ക്രൂരമായി പെരുമാറുകയും ചെയ്തു. അതിനാൽ അവർ സഹായത്തിനായി ദൈവത്തോടു നിലവിളിച്ചു.

4ദെബോര എന്നു പേരായ ഒരു പ്രവാചകി അവിടെയുണ്ടായിരുന്നു. ലപ്പീദോത്ത് എന്നു പേരായ ഒരാളുടെ ഭാര്യയായിരുന്നു അവൾ. അപ്പോൾ അവളായിരുന്നു യിസ്രായേലിലെ ന്യായാധിപ. 5ഒരു ദിവസം ദെബോരയുടെ പനമരത്തിനു ചുവട്ടിലിരിക്കുകയായിരുന്നു ദെബോരാ. അപ്പോൾ യിസ്രായേൽജനത അവളെ സമീപിച്ച് സീസെരയോടു എന്തു ചെയ്യണമെന്നു ചോദിച്ചു. ദെബോരയുടെ പനമരം നിന്നിരുന്നത് എഫ്രയീമിലെ കുന്നിൻ പ്രദേശത്ത് രാമാ, ബേഥേൽ നഗരങ്ങൾക്കിടയിലായിരുന്നു. 6ദെബോരാ ബാരാക്ക് എന്നു പേരായ ഒരാൾക്ക് ഒരു സന്ദേശം അയച്ചു. തന്നെ വന്നു കാണാൻ അവൾ അയാളോടു ആവശ്യപ്പെട്ടു. അബീനോവാ എന്നു പേരായ ഒരാളുടെ പുത്രനായിരുന്നു ബാരാക്ക്. നഫ്താലിയുടെ പ്രദേശത്തുള്ള കേദെശ് എന്ന സ്ഥലത്തായിരുന്നു ബാരാക്ക് ജീവിച്ചിരുന്നത്. ദെബോരാ ബാരാക്കിനോടു പറഞ്ഞു, "യിസ്രായേലിന്റെ ദൈവമാകുന്ന യഹോവ നിന്നോടു കല്പിക്കുന്നു, 'നഫ്താലിയുടെയും സെബൂലൂന്റെയും ഗോത്രത്തിൽ നിന്ന് പതിനായിരം പേരെ സംഘടിപ്പിക്കുക. അവരെ താബോർപർവ്വതത്തിലേക്കു നയിക്കുക. 7യാബീൻരാജാവിന്റെ സൈന്യാധിപൻ സീസെരയെ ഞാൻ നിന്റെ അടുത്തേക്കെത്തിക്കാം. സീസെരയേയും അവന്റെ രഥങ്ങളെയും അവന്റെ സൈന്യത്തെയും ഞാൻ കീശോൻനദിയിലേക്കു വരുത്താം. അവിടെവച്ച് സീസെരയെ തോല്പിക്കാൻ ഞാൻ നിന്നെ സഹായിക്കാം.'" 8അപ്പോൾ ബാരാക്ക്, ദെബോരയോടു പറഞ്ഞു, "നീയും ഞങ്ങളോടൊപ്പം വരുമെങ്കിൽ ഞാൻ പോയി ഇങ്ങനെ ചെയ്യാം. എന്നാൽ നീ എന്നോടൊപ്പം വരാതിരുന്നാൽ ഞാൻ പോകില്ല."

9"തീർച്ചയായും ഞാൻ നിന്നോടൊത്തു വരാം."ദെബോരാ മറുപടി പറഞ്ഞു. "എന്നാൽ നിന്റെ മനോഭാവം മൂലം സീസെരാ തോല്പിക്കപ്പെടുമ്പോൾ നീ ആദരിക്കപ്പെടില്ല. യഹോവ സീസെരയെ തോല്പിക്കാൻ ഒരു സ്ത്രീയെ നിയോഗിക്കും."

അതിനാൽ ദെബോരാ ബാരാക്കിനോടൊപ്പം കേദെശുനഗരത്തിലേക്കു പോയി. 10കേദെശു നഗരത്തിൽ, സെബൂലൂൻ, നഫ്താലിഗോത്രക്കാരെ ബാരാക്ക് വിളിച്ചുകൂട്ടി. ഈ ഗോത്രങ്ങളിൽനിന്നും പതിനായിരം പുരുഷന്മാരെ ബാരാക്ക് തന്റെ കൂടെ പോകാൻ വിളിച്ചുകൂട്ടി. ദെബോരയും ബാരാക്കിനോടൊപ്പം പോയി.

11കേന്യനായ ഹേബെർ എന്നു പേരായ ഒരാളുണ്ടായിരുന്നു. ഹേബെർ മറ്റു കേന്യരെ വിട്ടുപോയി. (മോശെയുടെ ഭാര്യാസഹോദരനായിരുന്ന ഹോബാബിന്റെ പിൻഗാമികളായിരുന്നു കേന്യർ.) ഹേബെർ സാനന്നീം എന്ന സ്ഥലത്ത് ഓക്കുമരങ്ങളുടെ സമീപം തന്റെ വീടു ഉണ്ടാക്കി. സാനന്നീം കേദെശിനടുത്തുള്ള ഒരു സ്ഥലമായിരുന്നു.

12അബീനോവാബിന്റെ പുത്രനായ ബാരാക്ക് താബോർപർവ്വതത്തിലുണ്ടെന്ന് ആരോ സീസെരയോടു പറഞ്ഞു. 13അതിനാൽ സീസെരാ തന്റെ തൊള്ളായിരം ഇരുമ്പുരഥങ്ങളും സംഘടിപ്പിച്ചു. തന്റെ സേനയേയും അയാൾ സംഘടിപ്പിച്ചു. അവർ ഹരോശെത്ത് ഹഗ്ഗോയീമിൽനിന്നും കീശോൻനദിയിലേക്കു പോയി.

14അപ്പോൾ ദെബോരാ ബാരാക്കിനോടു പറഞ്ഞു, "ഇന്ന് സീസെരയെ തോല്പിക്കാൻ യഹോവ നിന്നെ സഹായിക്കും. യഹോവ നിങ്ങൾക്കു വഴി മുമ്പു തന്നെ തെളിച്ചിരിക്കുന്നുവെന്ന് തീർച്ചയായും നിനക്കറിയാം." അതിനാൽ ബാരാക്ക് പതിനായിരം പേരെ താബോർ പർവ്വതത്തിൽ നിന്നും താഴേക്കു നയിച്ചു. 15ബാരാക്കും സൈന്യവും സീസെരയെ ആക്രമിച്ചു. യുദ്ധത്തിനിടയിൽ യഹോവ സീസെരയെയും

അവൻെറ സൈന്യത്തെയും രഥങ്ങളെയും
ആശയക്കുഴപ്പത്തിലാക്കി. എന്താണു ചെയ്യേണ്ട
തെന്ന് അവർക്കറിയാതെയായി. അതിനാൽ
ബാരാക്കും സൈന്യവും സീസെരയെ തോല്പി
ച്ചു. പക്ഷേ സീസെരാ തൻെറ രഥത്തിൽ
നിന്നും ഇറങ്ങി ഓടി. 16ബാരാക്ക് സീസെര
യുടെ സൈന്യത്തോടു ഏറ്റുമുട്ടൽ തുടർന്നു.
ബാരാക്കും അവൻെറ സൈന്യവും സീസെര
യെയും രഥങ്ങളെയും സൈന്യത്തെയും ഹരോ
ശെത്ത് ഹഗ്ഗോയീംവരെ ഓടിച്ചു. ബാരാക്കും
സൈന്യവും തങ്ങളുടെ വാളുകൾകൊണ്ട്
സീസെരയുടെ സൈന്യത്തെ വധിച്ചു.
സീസെരയുടെ സൈന്യത്തിൽ ഒരുവനെപ്പോ
ലും ജീവനോടെ വിട്ടില്ല.

17പക്ഷേ സീസെരാ ദൂരത്തേക്കോടിപ്പോയി.
അവൻ, യായേൽ എന്നുപേരായ സ്ത്രീ താമ
സിച്ച കൂടാരത്തിലേക്കു ചെന്നു. ഹേബെർ
എന്നു പേരായ ഒരാളുടെ ഭാര്യയായിരുന്നു
യായേൽ. അവൻ ഒരു കേന്യനായിരുന്നു.
ഹേബെറിൻെറ കുടുംബം ഹാസോരിലെ രാജാ
വായ യാബീനുമായി സമാധാനത്തിലായി
രുന്നു. അതിനാലാണ് സീസെരാ യായേ
ലിൻെറ കൂടാരത്തിലേക്കോടിയത്. 18സീസെരാ
വരുന്നതു കണ്ട് യായേൽ പുറത്തേക്കിറങ്ങി
ച്ചെന്നു. യായേൽ സീസെരയോടു പറഞ്ഞു,
"പ്രഭോ, എൻെറ കൂടാരത്തിനുള്ളിലേക്കു വന്നാ
ലും. അകത്തേക്കു വരൂ. ഭയപ്പെടേണ്ട." അതി
നാൽ സീസെരാ യായേലിൻെറ കൂടാരത്തി
ലേക്കു പ്രവേശിക്കുകയും അവൾ അയാളെ ഒരു
പരവതാനികൊണ്ട് മൂടുകയും ചെയ്തു.

19സീസെരാ, യായേലിനോടു പറഞ്ഞു,
"എനിക്കു ദാഹിക്കുന്നു. എനിക്കു കുടിക്കാൻ
ദയവായി അല്പം വെള്ളം തരൂ." മൃഗത്തിൻെറ
തോലുകൊണ്ടുണ്ടാക്കിയ ഒരു കുപ്പി യായേലി
നുണ്ടായിരുന്നു. അവൾ ആ കുപ്പിയിൽ പാൽ
സൂക്ഷിച്ചിരുന്നു. യായേൽ സീസെരയ്ക്ക്
അതിൽനിന്നും കുറെ പാൽ കൊടുത്തു. അന
ന്തരം അവൾ സീസെരയെ മൂടി.

20അനന്തരം സീസെരാ യായേലിനോടു പറ
ഞ്ഞു, "നീ ചെന്ന് കൂടാരത്തിൻെറ കവാടത്തി
ങ്കൽ നിൽക്കുക. ആരെങ്കിലും വന്ന് 'അകത്താ
രെങ്കിലും ഉണ്ടോ?' എന്നു നിന്നോടു ചോദി
ച്ചാൽ, 'ഇല്ല' എന്നു മറുപടി പറയുക."

21പക്ഷേ യായേൽ ഒരു കൂടാരക്കുറ്റിയും ചുറ്റി
കയും കണ്ടെടുത്തു. അവൾ ശാന്തയായി
സീസെരയുടെ അടുത്തേക്കു പോയി. യായേൽ
സീസെരയുടെ തലയിൽ കൂടാരക്കുറ്റിവച്ച്
ചുറ്റിക കൊണ്ടടിച്ചു. കൂടാരക്കുറ്റി സീസെര
യുടെ തലയിലൂടെ തുളച്ചുകയറി നിലത്തു
തറഞ്ഞു! സീസെരാ മരണമടഞ്ഞു.

22അപ്പോൾത്തന്നെ ബാരാക്ക് സീസെരയെ
അന്വേഷിച്ചവിടെയെത്തി. യായേൽ ബാരാ
ക്കിനെ കാണാൻ പുറത്തേക്കു ചെന്നുപറഞ്ഞു,
"അകത്തേക്കു വരൂ. അങ്ങ് അന്വേഷിക്കുന്ന
വനെ ഞാൻ കാണിച്ചു തരാം." അതിനാൽ
ബാരാക്ക് യായേലിനോടൊപ്പം കൂടാരത്തിലേ
ക്കു കയറി. അവിടെ, കൂടാരക്കുറ്റി തലയുടെ
വശത്തുകൂടി തുളഞ്ഞുകയറി മരിച്ച നിലയിൽ
സീസെരാ കിടക്കുന്നത് ബാരാക്ക് കണ്ടു.

23അന്നു തന്നെ യിസ്രായേൽജനതയ്ക്കു
വേണ്ടി ദൈവം കനാനിലെ രാജാവായ യാബീ
നെ തോല്പിച്ചു. 24അങ്ങനെ കനാനിലെ രാജാ
വായ യാബീനെ തോല്പിക്കുംവരെ യിസ്രായേൽ
ജനത ശക്തമായി. അവസാനം യിസ്രായേൽ
ജനത കനാനിലെ രാജാവായ യാബീനെ
തകർത്തു.

### ദെബോരയുടെ ഗാനം

5 യിസ്രായേൽജനത സീസെരയെ തോല്പി
ച്ച ദിവസം ദെബോരയും അബീനോവാ
മിൻെറ പുത്രൻ ബാരാക്കും ഈ ഗാനം പാടി:
2യിസ്രായേലുകാർ യുദ്ധത്തിനൊരുങ്ങി.
അവർ സ്വയം യുദ്ധത്തിനു പോയി! യഹോ
വയെ സ്തുതിപ്പിൻ!

3രാജാക്കന്മാരേ ശ്രദ്ധിക്കൂ. ഭരണാധിപന്മാരേ
ശ്രദ്ധിക്കൂ. ഞാൻ പാടാം. ഞാൻ സ്വയം യഹോ
വയ്ക്കു പാടാം. യിസ്രായേലിൻെറ ദൈവമാ
കുന്ന യഹോവയ്ക്കു ഞാൻ സംഗീതോപകര
ണങ്ങൾ മീട്ടും 4യഹോവേ, മുമ്പ് നീ സേയീ
രിൽനിന്നു വന്നു. നീ ഏദോമിൽനിന്നു പ്രദക്ഷി
ണം നടത്തിയപ്പോൾ ഭൂമി വിറച്ചു. ആകാശം
വർഷിച്ചു. മേഘങ്ങൾ ജലം പൊഴിച്ചു. 5സീനാ
യിപർവ്വതത്തിൻെറ ദൈവമാകുന്ന യഹോവ
യ്ക്കു മുമ്പിൽ, യിസ്രായേലിൻെറ ദൈവമാ
കുന്ന യഹോവയ്ക്കു മുമ്പിൽ മലകൾ വിറച്ചു!
6അനാത്തിൻെറ പുത്രനായ ശംഗരിൻെറ കാല
ത്തും യായേലിൻെറ കാലത്തും പ്രധാനനിര
ത്തുകൾ ശൂന്യമായിരുന്നു. വാണിഭസംഘങ്ങളും
യാത്രക്കാരും പിൻപാതകളിലൂടെയാക്കി
സഞ്ചാരം. 7ഭടന്മാരുണ്ടായിരുന്നില്ല. ദെബോരാ,
നീ വരുംവരെ, യിസ്രായേലിൻെറ അമ്മയായി
നീ വരുംവരെ യിസ്രായേലിൽ ഭടന്മാരുണ്ടായി
രുന്നില്ല. 8നഗരകവാടങ്ങളിൽ പോരാടുവാൻ
ദൈവം പുതിയ നേതാക്കളെ തെരഞ്ഞെടുത്തു.
യിസ്രായേൽസേനയിലെ നാല്പതിനായിരം ഭട
ന്മാരിൽ ഒരുവനും ഒരു പരിചയോ കുന്തമോ
ഉണ്ടായിരുന്നില്ല. 9എൻെറ ഹൃദയം യുദ്ധത്തിനു
സ്വയം പുറപ്പെടുന്ന യിസ്രായേലിൻെറ സേ
നാപതികളോടൊപ്പം ആകുന്നു അവർ യഹോ
വയെ വാഴ്ത്തുവിൻ! 10വെള്ളക്കഴുതപ്പുറത്തു
പോകുന്നവരേ, ജീനി വിരിപ്പിനു* മേൽ ഇരി
ക്കുന്നവരേ, വഴിയെ നടക്കുന്നവരേ, നിങ്ങൾ
ശ്രദ്ധിക്കുക, 11മൃഗങ്ങളുടെ ജലധാരകളിൽ ഇല
ത്താളത്തിൻെറ സംഗീതം നാം കേൾക്കുന്നു.
യഹോവയുടെ വിജയങ്ങളെപ്പറ്റി, യഹോവയു
ടെയും യിസ്രായേലിലെ അവൻെറ സേനയേ
യുംപറ്റി ജനങ്ങൾ പാടുന്നു. യഹോവയുടെ
ജനത നഗരകവാടങ്ങളിൽ പോരാടുന്നു. അവർ
വിജയിച്ചു! 12ഉണരൂ, ഉണരൂ ദെബോരാ! ഉണരൂ,
ഉണരൂ, ഗാനം പാടൂ! എഴുന്നേൽക്കൂ ബാരാക്ക്!
അബീ നോവാമിൻെറ പുത്രാ, നിൻെറ ശത്രു
ക്കളെ ചെന്ന് പിടികൂടൂ!

13യിസ്രായേലിലെ വീരന്മാർക്ക് യഹോവ
വിജയം നൽകി. യിസ്രായേലിൽ അവശേഷി
ക്കുന്നവർ ശക്തന്മാർക്കുമേൽ വിജയികളായിരി
ക്കുന്നു. 14എഫ്രയീംകാർ അമാലേക്കിൻെറ
കുന്നിൻപ്രദേശങ്ങളിൽ* നിന്നു വന്നു. ബെ
ന്യാമീൻ, അവർ നിന്നെയും നിൻെറ ജനത
യേയും പിന്തുടർന്നു. മാഖീരിൻെറ കുടുംബ
ത്തിൽനിന്നും സേനാധിപന്മാരുണ്ടായിരുന്നു.
സെബൂലൂൻെറ ഗോത്രത്തിൽനിന്നുള്ള നേതാ
ക്കൾ തങ്ങളുടെ ഓട്ടുവടികളുമായി വന്നു.
15യിസ്സാഖാരിൻെറ നേതാക്കന്മാർ ദെബോര
യോടൊപ്പം. യിസ്സാഖാരിൻെറ കുടുംബം ബാ

---

**ജീനി വിരിപ്പ്** എബ്രായഭാഷയിലുള്ള അർത്ഥം വ്യക്തമല്ല.

**അമാലേക്കിൻെറ കുന്നിൻ പ്രദേശം** എഫ്രയീം ഗോത്രം വാസമുറപ്പിച്ച പ്രദേശം.

ലാക്കിനോട് സത്യസന്ധരായിരുന്നു. അവർ
താഴ്‌വരയിലേക്കു പ്രദക്ഷിണം നടത്തി.
രൂബേൻ, നിൻെറ സേനാവിഭാഗങ്ങളിൽ ധൈ
ര്യശാലികളായ അനേകം ഭടന്മാരുണ്ട്. 16അതി
നാൽ നിങ്ങളെന്തിനാണ് നിങ്ങളുടെ തൊഴുത്തു
കളുടെ ഭിത്തികൾക്കരികിലിരുന്നത്? രൂബേ
ൻെറ ധീരന്മാരായ ഭടന്മാർ യുദ്ധത്തെപ്പറ്റി
വേവലാതിപ്പെട്ടു. പക്ഷേ അവർ തങ്ങളുടെ
ആടുകൾക്കായി വായിച്ച സംഗീതം ശ്രദ്ധിച്ചു
കൊണ്ട് വീട്ടിലിരുന്നു. 17ഗിലെയാദിൻെറ ജന
ങ്ങൾ യോർദ്ദാൻനദിയുടെ മറുകരയിൽ തങ്ങ
ളുടെ പാളയത്തിൽ തങ്ങി. ദാൻജനമേ, നിങ്ങൾ
ക്കായി, നിങ്ങളെന്തിനാണ് നിങ്ങളുടെ കപ്പലു
കൾക്കരികിൽ തങ്ങിയത്? ആശേരിൻെറ കുടും
ബം കടൽത്തീരത്തു തങ്ങി. അവർ തങ്ങളുടെ
സുരക്ഷിതതുറമുഖങ്ങളിൽ താവളമടിച്ചു.
18പക്ഷേ സെബൂലൂൻെറയും നഫ്താലിയുടെ
യും ജനത ആ കുന്നുകളിൽ തങ്ങളുടെ ജീവൻ
അപകടപ്പെടുത്തി പോരാടി.

19രാജാക്കന്മാർ യുദ്ധത്തിനു വന്നു. കനാ
നിലെ രാജാക്കന്മാർ മെഗീദ്ദോജലാശയത്തിന
ടുത്ത് താനാക്കുനഗരത്തിൽ യുദ്ധം ചെയ്തു.
എന്നാൽ അവർ നിധികളൊന്നും സ്വന്തം ഭവന
ത്തിലേക്കു കൊണ്ടുപോയില്ല! 20സ്വർഗ്ഗത്തിൽ
നിന്നും നക്ഷത്രങ്ങൾ പൊരുതി. അവരുടെ പാത
കളിൽനിന്ന് അവർ സീസെരയ്ക്കെതിരെ
പൊരുതി. 21പ്രാചീനനദിയായ കീശോൻനദി
സീസെരയുടെ ജനങ്ങളെ ഒലിപ്പിച്ചുകളഞ്ഞു.
എൻെറ മനസ്സേ, കരുത്തോടെ മുമ്പോട്ടു
പോകൂ!

22കുതിരക്കുളമ്പുകൾ നിലത്ത് ആഞ്ഞടിച്ചു.
സീസെരയുടെ ഭീമൻ കുതിരകൾ ഓടിയോടി
പ്പോയി. 23യഹോവയുടെ ദൂതൻ പറഞ്ഞു,
“മേരോസുനഗരത്തെ ശപിക്കുക, അതിൻെറ
ജനതയെ ശപിക്കുക! യഹോവയെ സഹായി
ക്കാൻ അവർ ഭടന്മാരുമായി വന്നില്ല.” 24കേന്യ
നായ ഹേബേരിൻെറ ഭാര്യയായിരുന്നു യാ
യേൽ. എല്ലാ സ്ത്രീകൾക്കുമിടയിൽ അവൾ
ഏറ്റവും അനുഗ്രഹിക്കപ്പെട്ടവളായിരിക്കും.
25സീസെരാ അവളോട് വെള്ളം ചോദിച്ചു.
യായേൽ അവനു പാലു കൊടുത്തു. ഒരു ഭരണാ
ധിപനു ചേരുന്ന പാത്രത്തിൽ അവൾ അവന്
വെണ്ണ കൊണ്ടുവന്നു. 26അനന്തരം യായേൽ
പുറത്തുവന്ന് കൂടാരക്കുറ്റി എടുത്തു. അവളുടെ
വലതുകൈ പണിക്കാരൻെറ ചുറ്റിക പരതിയെ
ടുത്തു. അനന്തരം അവൾ ചുറ്റിക സീസെരയു
ടെമേൽ പ്രയോഗിച്ചു! അവൾ അവൻെറ തല
യ്ക്കടിച്ച് അവൻെറ തലയിൽ ഒരു ദ്വാരമുണ്ടാ
ക്കി! 27അവൻെറ തല യായേലിൻെറ പാദങ്ങൾ
ക്കിടയിൽ അമർന്നു. അവൻ വീണു. അവൻ
അവിടെക്കിടന്നു. അവൻെറ തല അവളുടെ
കാലുകൾക്കിടയിൽ വീണു. അവൻ വീണു.
സീസെരാ കുനിഞ്ഞിടത്ത് അവൻ വീണു.
അവൻ അവിടെ മരിച്ചു കിടന്നു!

28സീസെരയുടെ അമ്മ ജനാലയിലൂടെ
നോക്കി കരയുന്നു. സീസെരയുടെ അമ്മ തിര
ശ്ശീലകളിലൂടെ നോക്കുന്നു. “സീസെരയുടെ
രഥം വരാൻ താമസിക്കുന്നതെന്ത്? അവൻെറ
വാഹനത്തിൻെറ ശബ്ദം എനിക്കു കേൾക്കാൻ
കഴിയാത്തതെന്ത്?” 29അവളുടെ ബുദ്ധിമതി
യായ ഭൃത്യ അവളോടു മറുപടി പറഞ്ഞു,
അതെ, ഭൃത്യ അവൾക്കു മറുപടി നൽകുന്നു:
30“അവർ യുദ്ധം ജയിച്ചുവെന്നും അവരിപ്പോൾ,
തങ്ങൾ തോല്പിച്ചവരുടെ സാധനങ്ങൾ എടുക്കു
കയാണെന്നും എനിക്കുറപ്പുണ്ട്. ആ സാധന
ങ്ങൾ അവർ തങ്ങൾക്കിടയിൽ വീതം വയ്ക്കു
ന്നു! ഓരോ ഭടനും ഒന്നോ രണ്ടോ പെൺകുട്ടി
കളെ വീതം എടുക്കുന്നുമുണ്ട്. സീസെര ചായം
മുക്കിയ ഒരു തുണിക്കഷണം കണ്ടിരിക്കാം. അതി
താണ്! കീഴടക്കിയവനു ധരിക്കാൻ സീസെരാ
ഒന്നോ രണ്ടോ ചിത്രത്തുന്നൽ ചെയ്ത തുണിക്ക
ഷണങ്ങൾ കണ്ടിരിക്കാം.” 31യഹോവേ, നിൻെറ
ശത്രുക്കളെല്ലാം ഇങ്ങനെ മരിക്കട്ടെ! നിന്നെ
സ്നേഹിക്കുന്നവർ ഉദയസൂര്യനെപ്പോലെ
ശക്തവുമായിരിക്കട്ടെ!

അങ്ങനെ അവിടെ നാല്പതു വർഷക്കാലം
സമാധാനം പുലർന്നു.

### മിദ്യാന്യർ യിസ്രായേലിനോട് യുദ്ധം ചെയ്യുന്നു

6 തിന്മയെന്നു യഹോവ വിധിച്ച കാര്യങ്ങൾ
യിസ്രായേൽജനത വീണ്ടും ചെയ്തു
തുടങ്ങി. അതിനാൽ ഏഴു വർഷത്തേക്കു യിസ്രാ
യേൽജനതയെ തോല്പിക്കാൻ യഹോവ മിദ്യാ
ന്യരെ അനുവദിച്ച 2മിദ്യാൻജനത വളരെ ശക്ത
രും യിസ്രായേൽജനതയോട് ക്രൂരന്മാരുമായി
രുന്നു. അതിനാൽ യിസ്രായേലുകാർ കുന്നു
കളിൽ അനേകമനേകം ഒളിസ്ഥലങ്ങൾ കണ്ടു
പിടിച്ചിരുന്നു. അവർ തങ്ങളുടെ ആഹാരം ഗുഹ
കളിലും കണ്ടുപിടിക്കാൻ വിഷമമുള്ള സ്ഥല
ങ്ങളിലും ഒളിപ്പിച്ചുവച്ചു. 3മിദ്യാന്യരും കിഴക്കു
നിന്നുമുള്ള അമാലേക്യരും അവരുടെ വിളവു
കൾ നശിപ്പിച്ചതിനാലാണ് അവരിങ്ങനെ
ചെയ്തത്. 4യിസ്രായേലുകാർ നട്ടുവളർത്തിയ
വിളവുകൾ അവർ ആ സ്ഥലത്തു പാളയമടിച്ചു
നശിപ്പിച്ചു കൊണ്ടിരുന്നു. ഗസ്സാനഗരംവരെ
യുള്ള സ്ഥലങ്ങളിലെ യിസ്രായേലുകാരുടെ
വിളവുകൾ അവർ നശിപ്പിച്ചിരുന്നു. യിസ്രാ
യേലുകാർക്കു ഭക്ഷിക്കാൻ അവർ ഒട്ടും മിച്ചം
വച്ചിരുന്നില്ല. അവർ ആടുകളെയോ കാലിക
ളെയോ കഴുതകളെയോ മിച്ചം വച്ചില്ല.
5മിദ്യാൻജനത ആ ഭൂമിയിൽ തങ്ങളുടെ കുടും
ബങ്ങളോടും മൃഗങ്ങളോടുമൊപ്പം വന്ന് പാളയ
മടിച്ചു. അവർ എണ്ണത്തിൽ വെട്ടുക്കിളികളെ
പ്പോലെയായിരുന്നു! അവരും അവരുടെ ഒട്ടക
ങ്ങളും എണ്ണാൻ പറ്റാത്തയത്ര ഉണ്ടായിരുന്നു.
അവരെല്ലാം ആ നാട്ടിൽ വന്ന് അവിടം നശി
പ്പിച്ചു! 6മിദ്യാൻകാർമൂലം യിസ്രായേൽജനത
വളരെ ദരിദ്രരായി. അതിനാൽ യിസ്രായേൽജ
നത, സഹായത്തിനു യഹോവയോടു കേണു.

7*മിദ്യാൻജനത ആ തിന്മകൾ എല്ലാം ചെ
യ്തു. അതിനാൽ യിസ്രായേൽജനത യഹോവ
യോടു സഹായത്തിനായി കേണു. 8അതിനാൽ
യഹോവ ഒരു പ്രവാചകനെ അവരുടെ അടു
ത്തേക്കയച്ചു. ആ പ്രവാചകൻ യിസ്രായേൽ
ജനതയോടു പറഞ്ഞു, “യിസ്രായേലിൻെറ
ദൈവമാകുന്ന യഹോവ പറയുന്നതെന്തെ
ന്നാൽ: ‘നിങ്ങൾ ഈജിപ്തിൽ അടിമകളായി
രുന്നു. നിങ്ങളെ ഞാൻ സ്വതന്ത്രരാക്കുകയും
അവിടെനിന്നും കൊണ്ടുവരികയും ചെയ്തു.
9കരുത്തരായ ഈജിപ്തുകാരിൽനിന്നും നിങ്ങ
ളെ ഞാൻ രക്ഷപ്പെടുത്തി. അനന്തരം കനാന്യർ
നിങ്ങൾക്കു കുഴപ്പങ്ങളുണ്ടാക്കി. അതിനാൽ
നിങ്ങളെ വീണ്ടും ഞാൻ രക്ഷിച്ചു. അവരെ
അവരുടെ സ്ഥലത്തുനിന്നും നിർബ്ബന്ധിച്ചു

---

**വാക്യങ്ങൾ 7-10** ന്യായാധിപന്മാരുടെ പുസ്തക
ത്തിൻെറ ഏറ്റവുംപഴയ എബ്രായപതിപ്പിൽ ഈ
വാക്യങ്ങൾ കാണുന്നില്ല.

പുറത്താക്കി. അവരുടെ സ്ഥലം ഞാൻ നിങ്ങ
ൾക്കു തരികയും ചെയ്തു.’ 10അനന്തരം ഞാൻ
നിങ്ങളോടു പറഞ്ഞു, ‘നിങ്ങളുടെ ദൈവമാ
കുന്ന യഹോവ ഞാനാകുന്നു. അമോര്യരുടെ
ദേശത്ത് നിങ്ങൾ വസിക്കും. പക്ഷേ അവരുടെ
വ്യാജദൈവങ്ങളെ നിങ്ങൾ ആരാധിക്കരുത്.’
പക്ഷേ നിങ്ങൾ എന്നെ അനുസരിച്ചില്ല.”

### യഹോവയുടെ ദൂതൻ ഗിദെയോനെ സന്ദർശിക്കുന്നു

11അപ്പോൾ യഹോവയുടെ ദൂതൻ ഗിദെ
യോൻ എന്നു പേരായ ഒരാളുടെ അടുത്തേക്കു
വന്നു. യഹോവയുടെ ദൂതൻ ഒഫ്ര എന്നു വിളി
ക്കപ്പെടുന്ന സ്ഥലത്തെ യോവാശിൻെറ വക
യായ ഓക്കുമരത്തിൻെറ ചുവട്ടിലിരുന്നു.
അബിയേസ്രർ കുടുംബത്തിൽനിന്നുള്ളവനായ
യോവാശ് ഗിദെയോൻെറ പിതാവായിരുന്നു.
ഗിദെയോൻ ഒരു മുന്തിരിച്ചക്കിൽ ഗോതമ്പു
മെതിക്കുകയായിരുന്നു. യഹോവയുടെ ദൂതൻ
ഗിദെയോൻെറ അടുത്തിരുന്നു. മിദ്യാൻകാർ
കാണാതിരിക്കാൻ ഗിദെയോൻ ഗോതമ്പ് ഒളി
ച്ചുവയ്ക്കുകയായിരുന്നു. 12യഹോവയുടെ
ദൂതൻ ഗിദെയോനു പ്രത്യക്ഷപ്പെടുകയും അവ
നോട് ഇങ്ങനെ പറയുകയും ചെയ്തു, “മഹാ
നായ പടയാളീ, യഹോവ നിന്നോടൊപ്പ
മുണ്ട്.”

13അപ്പോൾ ഗിദെയോൻ പറഞ്ഞു, “പ്രഭോ
യഹോവ ഞങ്ങളോടൊപ്പമുണ്ടെങ്കിൽ പിന്നെ
ഞങ്ങൾക്കെന്താണിത്രമാത്രം ദുരിതമുണ്ടാകുന്ന
ത്? ഞങ്ങളുടെ പൂർവ്വികർക്കായി അവൻ ധാരാ
ളം അത്ഭുതങ്ങൾ പ്രവർത്തിച്ചിട്ടുണ്ടെന്ന്
ഞങ്ങൾ കേട്ടിട്ടുണ്ട്. യഹോവയാണ് അവരെ
ഈജിപ്തിൽനിന്നും മോചിപ്പിച്ചതെന്ന് ഞങ്ങ
ളുടെ പൂർവ്വികർ ഞങ്ങളോടു പറഞ്ഞു. പക്ഷേ
യഹോവ ഞങ്ങളെ കൈവെടിഞ്ഞു. ഞങ്ങളെ
തോല്പിക്കാൻ യഹോവ മിദ്യാന്യരെ അനുവ
ദിച്ചു.”

14യഹോവ ഗിദെയോൻെറ നേർക്കു തിരി
ഞ്ഞു പറഞ്ഞു, “നിൻെറ ശക്തി ഉപയോഗി
ക്കുക. യിസ്രായേൽജനതയെ മിദ്യാന്യരിൽ
നിന്നും രക്ഷിക്കാനായി പോവുക. അവരെ
രക്ഷിക്കാൻ ഞാൻ നിന്നെ അയയ്ക്കുന്നു!”

15എന്നാൽ ഗിദെയോൻ മറുപടി പറഞ്ഞു,
“പ്രഭോ എന്നോടു ക്ഷമിയ്ക്കൂ. എനിക്കെങ്ങനെ
യിസ്രായേലിനെ രക്ഷിക്കാനാകും? മനശ്ശെ
യുടെ ഗോത്രത്തിലെ ഏറ്റവും ദുർബ്ബലമായ
കുടുംബമാണ് എൻേറത്. എൻെറ കുടുംബ
ത്തിലെ ഏറ്റവും ഇളയവനുമാണ് ഞാൻ.”

16യഹോവ ഗിദെയോനോടു മറുപടി പറ
ഞ്ഞു, “ഞാൻ നിന്നോടൊപ്പമുണ്ട്! അതിനാൽ
മിദ്യാന്യരെ തോല്പിക്കാൻ നിനക്കു കഴിയും!
നിങ്ങൾ ഒരേയൊരാളോടു യുദ്ധം ചെയ്യുന്നതു
പോലെ തോന്നും.”

17അപ്പോൾ ഗിദെയോൻ യഹോവയോടു
പറഞ്ഞു, “അങ്ങ് എന്നോടു സംപ്രീതനായെ
ങ്കിൽ അങ്ങ് തന്നെ യഹോവയെന്നതിനു അട
യാളം നൽകിയാലും. 18ഇവിടെത്തന്നെ കാത്തി
രിക്കേണമേ. ഞാൻ അങ്ങയുടെ അടുത്തേക്കു
മടങ്ങിവരുംവരെ ഇവിടെനിന്നും പോകരുതേ.
ഞാൻ എൻെറ വഴിപാടുകൾ കൊണ്ടുവന്ന്
അങ്ങയുടെ മുമ്പിൽ സമർപ്പിക്കട്ടെ.”

യഹോവ ഇങ്ങനെ പറഞ്ഞു, “നീ മടങ്ങി
വരുംവരെ ഞാൻ കാത്തിരിക്കാം.”

19അതിനാൽ ഗിദെയോൻ അകത്തേക്കു കട
ന്ന് ഒരു കോലാട്ടിൻകുട്ടിയെ പാകം ചെയ്തു.
ഗിദെയോൻ ഇരുപതു പൗണ്ട് മാവെടുത്ത് പുളി
മാവു ചേർക്കാത്ത അപ്പം ഉണ്ടാക്കുകയും ചെ
യ്തു. അനന്തരം ഗിദെയോൻ മാംസം ഒരു കൂട
യിലേക്കിടുകയും വെന്തമാംസത്തിൽനിന്നുള്ള
ചാറ് ഒരു കലത്തിലേക്കു ഒഴിക്കുകയും ചെയ്തു.
മാംസവും വെന്തമാംസത്തിലെ ചാറും പുളി
മാവു ചേർക്കാത്ത അപ്പവും ഗിദെയോൻ
കൊണ്ടുവന്നു. ആ ഭക്ഷണം ഗിദെയോൻ ഓക്കു
മരച്ചുവട്ടിൽവച്ച് യഹോവയ്ക്കു സമർപ്പിച്ചു.

20ദൈവത്തിൻെറ ദൂതൻ ഗിദെയോനോടു
പറഞ്ഞു, “മാംസവും അപ്പവും അവിടെയുള്ള
പാറമേൽ വയ്ക്കുക. എന്നിട്ട് ചാറു ഒഴിക്കുക.”
ഗിദെയോൻ അങ്ങനെ തന്നെ ചെയ്തു.

21യഹോവയുടെ ദൂതൻെറ കയ്യിൽ ഒരു ഊന്നു
വടി ഉണ്ടായിരുന്നു. യഹോവയുടെ ദൂതൻ ആ
വടിയുടെ അറ്റംകൊണ്ട് മാംസത്തിലും അപ്പ
ത്തിലും സ്പർശിച്ചു. അപ്പോൾ പാറയിൽ
നിന്നും തീ പുറത്തു ചാടി. മാംസവും അപ്പവും
മുഴുവൻ കത്തിയെരിഞ്ഞു! അനന്തരം യഹോ
വയുടെ ദൂതൻ അപ്രത്യക്ഷനായി.

22അപ്പോൾ താൻ യഹോവയുടെ ദൂതനോ
ടാണ് സംസാരിച്ചിരുന്നതെന്ന് ഗിദെയോന്
ബോദ്ധ്യമായി. അതിനാൽ ഗിദെയോൻ വിളി
ച്ചുകൂവി, “സർവ്വശക്തനായ യഹോവേ!
യഹോവയുടെ ദൂതനെ ഞാൻ മുഖാമുഖം
കണ്ടു !”23എന്നാൽ യഹോവ ഗിദെയോനോടു
പറഞ്ഞു, “ശാന്തനാകൂ! ഭയപ്പെടരുത്! നീ മരി
ക്കില്ല!”

24അതിനാൽ ഗിദെയോൻ അവിടെ യഹോ
വയെ ആരാധിക്കാൻ ഒരു യാഗപീഠം പണിതു.
ആ യാഗപീഠത്തിനു ഗിദെയോൻ “യഹോവ
സമാധാനമാകുന്നു” എന്നു പേരിട്ടു. ആ യാഗ
പീഠം ഒഫ്രാനഗരത്തിൽ നിലനിൽക്കുന്നു.
അബിയേസ്രർകുടുംബം വസിക്കുന്ന സ്ഥല
മാണ് ഒഫ്രാ.

### ബാലിൻെറ യാഗപീഠം ഗിദെയോൻ തകർക്കുന്നു

25അതേ രാത്രിയിൽ യഹോവ ഗിദെയോ
നോടു സംസാരിച്ചു. യഹോവ പറഞ്ഞു,
“നിൻെറ പിതാവിൻെറ കാളകളിൽ ഏഴു വയ
സ്സായതും പൂർണ്ണവളർച്ചയെത്തിയതുമായ
ഒന്നിനെ എടുക്കുക. നിൻെറ പിതാവിന് വ്യാജ
ദൈവമായ ബാലിൻെറ യാഗപീഠമുണ്ട്. യാഗ
പീഠത്തോടൊപ്പം ഒരു തടിത്തൂണുമുണ്ട്. വ്യാജ
ദൈവമായ അശേരയെ ആദരിക്കാനുള്ളതാണ്
ആ തൂണ്. കാളയെക്കൊണ്ട് ആ യാഗപീഠം
വലിച്ചു താഴെയിടീക്കണം. അശേരാതൂണ് മുറി
ച്ചിടുകയും വേണം. 26അനന്തരം നിങ്ങളുടെ
ദൈവമാകുന്ന യഹോവയുടെ ശരിയായ തരം
യാഗപീഠം പണിയുക. ഈ ഉയർന്ന ഭൂമിയിൽ
വേണം ആ യാഗപീഠം പണിയുവാൻ. അന
ന്തരം ഈ യാഗപീഠത്തിൽവച്ച് പൂർണ്ണവളർ
ച്ചയെത്തിയ കാളയെ കൊല്ലണം. നിങ്ങളുടെ
വഴിപാട് ഹോമിക്കാൻ അശേരാതൂണിൻെറ
തടി ഉപയോഗിക്കുക.”

27അതിനാൽ ഗിദെയോൻ തൻെറ ഭൃത്യന്മാ
രിൽ പത്തുപേരെയും കൂട്ടി യഹോവ അവ
നോട് ആജ്ഞാപിച്ചതുപോലെ ചെയ്തു.
എന്നാൽ തൻെറ കുടുംബവും നഗരവാസികളും
താൻ എന്താണു ചെയ്യുന്നതെന്നു കാണുമല്ലോ
എന്ന് ഗിദെയോൻ ഭയന്നു. യഹോവ അവ
നോടു ചെയ്യാൻ പറഞ്ഞത് ഗിദെയോൻ

ചെയ്തു. പക്ഷേ രാത്രിയിലാണ്, പകലല്ല
അവൻ അതൊക്കെ ചെയ്തത്.
28നഗരവാസികൾ പിറ്റേന്നു പ്രഭാതത്തിൽ
എഴുന്നേറ്റു. ബാലിൻെറ യാഗപീഠം നശിപ്പിക്ക
പ്പെട്ടിരിക്കുന്നത് അവർ കണ്ടു! അശേരാതൂണ്
മുറിച്ചിട്ടിരിക്കുന്നതും അവർ കണ്ടു. ബാലി
ൻെറ യാഗപീഠത്തിൻെറ തൊട്ടടുത്തായിരുന്നു
അശേരാതൂണ് നിന്നിരുന്നത്. ഗിദെയോൻ നിർ
മ്മിച്ച യാഗപീഠവും അവർ കണ്ടു. ആ യാഗ
പീഠത്തിൽ ബലിയർപ്പിക്കപ്പെട്ടിരുന്ന കാള
യേയും അവർ കണ്ടു.
29നഗരവാസികൾ പരസ്പരം നോക്കി
ചോദിച്ചു, "ആരാണ് നമ്മുടെ യാഗപീഠം വലി
ച്ചിട്ടത്? നമ്മുടെ അശേരാതൂണ് മുറിച്ചിട്ടതാ
രാണ്? ഈ പുതിയ യാഗപീഠത്തിൽ ഈ
കാളയെ ബലിയർപ്പിച്ചതാരാണ്?" അവർ ഒരു
പാടു ചോദ്യങ്ങളുന്നയിക്കുകയും ആരാണി
തൊക്കെ ചെയ്തതെന്ന് അന്വേഷിക്കുകയും
ചെയ്തു.
ചിലർ അവരോടു പറഞ്ഞു, "യോവാശി
ൻെറ പുത്രനായ ഗിദെയോനാണിതു
ചെയ്തത്."
30നഗരവാസികൾ യോവാശിനെ സമീ
പിച്ചു. അവർ യോവാശിനോടു പറഞ്ഞു,
"നിൻെറ പുത്രനെ പുറത്തേക്കു കൊണ്ടുവരിക.
അവൻ ബാലിൻെറ യാഗപീഠം വലിച്ചിട്ടിരി
ക്കുന്നു. ആ യാഗപീഠത്തിനടുത്തുള്ള അശേരാ
തൂണ് അവൻ മുറിക്കുകയും ചെയ്തു. അതി
നാൽ നിൻെറ മകൻ മരിക്കണം."
31അനന്തരം തനിക്കു ചുറ്റും നിൽക്കുന്ന ജനക്കൂ
ട്ടത്തോട് യോവാശ് സംസാരിച്ചു. യോവാശു
പറഞ്ഞു, "നിങ്ങൾ ബാലിൻെറ പക്ഷം പിടിക്കു
കയാണോ? നിങ്ങൾ ബാലിനെ രക്ഷിക്കാൻ
പോകുകയാണോ? ആരെങ്കിലും ബാലിൻെറ
പക്ഷം പിടിച്ചാൽ അവൻ പ്രഭാതത്തോടെ
വധിക്കപ്പെടട്ടെ. ബാൽ യഥാർത്ഥദൈവമാണെ
ങ്കിൽ അവൻെറ യാഗപീഠം ആരെങ്കിലും തകർ
ക്കുമ്പോൾ അവൻ സ്വയം പ്രതിരോധിക്കട്ടെ."
32യോവാശു പറഞ്ഞു, "ഗിദെയോൻ ബാലി
ൻെറ യാഗപീഠം വലിച്ചിട്ടുവെങ്കിൽ ബാൽ
അവനുമായി തർക്കിക്കട്ടെ." അതിനാൽ അന്ന്
ഗിദെയോന് യോവാശ് ഒരു പുതിയ പേരിട്ടു.
അവൻ ഗിദെയോനെ യെരൂബ്ബാൽ എന്നു
വിളിച്ചു.

### മിദ്യാന്യരെ ഗിദെയോൻ തോല്പിക്കുന്നു

33മിദ്യാന്യർ, അമാലേക്യർ, കിഴക്കുനിന്നു
മുള്ള മറ്റു ജനങ്ങൾ എന്നിവർ ഒത്തുചേർന്ന്
യിസ്രായേലിനോടു യുദ്ധത്തിനു തുനിഞ്ഞു.
അവർ യോർദ്ദാൻനദി കുറുകെ കടന്ന് യെ
സ്രീൽതാഴ്വരയിൽ പാളയമടിച്ചു. 34യഹോവ
യുടെ ആത്മാവ് ഗിദെയോൻെറ അടുത്തേക്കു
വരികയും അവന് മഹാശക്തി നൽകുകയും
ചെയ്തു. ഗിദെയോൻ, അബിയേസ്രർകുടുംബ
ത്തെ തന്നോടൊപ്പം വരാൻ കാഹളം മുഴക്കി.
35മനശ്ശെയുടെ ഗോത്രത്തിലെ എല്ലാവർക്കും
ഗിദെയോൻ സന്ദേശമയച്ചു. തങ്ങളുടെ ആയു
ധമെടുത്ത് യുദ്ധസന്നദ്ധരാകുവാൻ ആ സന്ദേ
ശവാഹകന്മാർ മനശ്ശെയുടെ ഗോത്രക്കാരോടു
പറഞ്ഞു. ആശേർ, സെബൂലൂൻ, നഫ്താലി
ഗോത്രക്കാർക്കും ഗിദെയോൻ സന്ദേശമയച്ചു.
ഒരേ സന്ദേശമാണ് അവർക്കു നൽകിയത്. അതി
നാൽ അവർ ഗിദെയോനോടും മറ്റുള്ളവരോടും
ചേരുന്നതിനായി പുറപ്പെട്ടു.

36അപ്പോൾ ഗിദെയോൻ ദൈവത്തോടു പറ
ഞ്ഞു, "യിസ്രായേൽജനതയെ രക്ഷിക്കാൻ
എന്നെ സഹായിക്കുമെന്നു നീ പറഞ്ഞു. എനി
ക്കതിന് അടയാളം തന്നാലും! 37മെതിക്കളത്തിൽ
ഞാനൊരു ആട്ടിൻതോൽ വയ്ക്കാം. നിലം മുഴു
വൻ വരണ്ടിരിക്കവെ ആട്ടിൻതോലിൽ മാത്ര
മായി മഞ്ഞുതുള്ളികൾ കണ്ടാൽ നീ പറഞ്ഞതു
പോലെ യിസ്രായേൽജനതയെ അവരുടെ
ശത്രുക്കളിൽനിന്നു രക്ഷിക്കാൻ നീ എന്നെ
ഉപയോഗിക്കുമെന്ന് ഞാൻ മനസ്സിലാക്കി
ക്കൊള്ളാം."
38അങ്ങനെ തന്നെയാണ് യഥാർത്ഥത്തിൽ
സംഭവിച്ചതും. ഗിദെയോൻ പിറ്റേന്ന് അതിരാ
വിലെ എഴുന്നേറ്റ് ആട്ടിൻതോൽ ഞെക്കിപ്പി
ഴിഞ്ഞു. ഒരു ചെരുവം നിറയെ വെള്ളം ആട്ടിൻ
തോലിൽ നിന്നെടുക്കാൻ അവനു കഴിഞ്ഞു.
39അപ്പോൾ ഗിദെയോൻ ദൈവത്തോടു പറ
ഞ്ഞു, "എന്നോടു കോപിക്കരുതേ. ഒരു കാര്യം
കൂടി മാത്രം ഞാൻ ചോദിക്കട്ടെ. ഒരിക്കൽകൂടി
ഞാൻ നിന്നെ ആട്ടിൻതോലുകൊണ്ട് പരീക്ഷി
ക്കട്ടെ. ഇത്തവണ ആട്ടിൻതോൽ വരണ്ടിരിക്കു
മ്പോൾ അതിനു ചുറ്റുമുള്ള സ്ഥലം മഞ്ഞുതു
ള്ളികൾ വീണിരിക്കട്ടെ."
40ആ രാത്രി അതേ സംഗതി ദൈവം ചെയ്തു.
ആട്ടിൻതോൽ മാത്രം ഉണങ്ങുകയും ചുറ്റുമുള്ള
സ്ഥലം മുഴുവൻ നനയുകയും ചെയ്തു.

7 അതിരാവിലെ തന്നെ ഗിദെയോൻ എന്ന
യെരൂബ്ബാലും അവൻെറയാളുകളും ചേർന്ന്
ഹരോദ്ഉറവയിൽ തങ്ങളുടെ പാളയം സ്ഥാ
പിച്ചു. മോരേക്കുന്നിൻെറ അടിവാരത്തിൽ
താഴ്വരയിലായിരുന്നു മിദ്യാന്യർ പാളയമടി
ച്ചിരുന്നത്. അത് ഗിദെയോൻെറയും മറ്റും വടക്കു
ഭാഗത്തായിരുന്നു.
2അപ്പോൾ യഹോവ ഗിദെയോനോടു പറ
ഞ്ഞു, "മിദ്യാൻകാരെ തോല്പിക്കാൻ ഞാൻ
നിൻെറ ജനതയെ സഹായിക്കുവാൻ പോ
കുന്നു. പക്ഷേ അതിന് നിങ്ങൾ ഇത്രയധികം
പേരുണ്ട്. യിസ്രായേൽജനത എന്നെ മറന്ന്
തങ്ങൾ സ്വയം രക്ഷിച്ചുവെന്നു പ്രശംസിക്കു
ന്നത് എനിക്കിഷ്ടമല്ല. 3അവരോടു പറയുക,
'ഭയമുള്ളവരൊക്കെ ഗിലെയാദുപർവ്വതം വിട്ടു
പോവുക. അവർക്ക് വീട്ടിലേക്കു തിരിച്ചു
പോകാം.'" അപ്പോൾ ഇരുപത്തീരായിരം പേർ
ഗിദെയോനെ വിട്ട് വീട്ടിലേക്കുപോയി.
എന്നാൽ പതിനായിരംപേർ അപ്പോഴും അവി
ടെ അവശേഷിച്ചു.
4അനന്തരം യഹോവ ഗിദെയോനോടു പറ
ഞ്ഞു, "ഇപ്പോഴും വളരെയധികം ആളുകളുണ്ട്.
അവരെ താഴെ വെള്ളത്തിലേക്കു കൊണ്ടുവ
രിക. ഞാനവരെ നിങ്ങൾക്കുവേണ്ടി അവിടെ
വച്ച് പരീക്ഷിക്കട്ടെ. 'ഇയാൾ നിൻെറ കൂടെ
വരട്ടെ' എന്നു ഞാൻ പറഞ്ഞാൽ അവനു
പോകാം. പക്ഷേ, 'അയാൾ നിൻെറകൂടെ പോര
രുത്' എന്നു ഞാൻ പറഞ്ഞാൽ അവൻ പോര
രുത്."
5അതിനാൽ ഗിദെയോൻ അവരെ വെള്ളത്തി
ലേക്കു നയിച്ചു. വെള്ളത്തിൽവച്ച് യഹോവ
ഗിദെയോനോടു പറഞ്ഞു, "ഇവരെ ഇങ്ങനെ
വേർതിരിക്കുക: ഇവരിൽ പട്ടി വെള്ളം നക്കി
ക്കുടിക്കുന്നതുപോലെ വെള്ളം കുടിക്കുന്നവരെ
ഒരു സംഘമായും കുനിഞ്ഞു ചെന്ന് വെള്ളം
കുടിക്കുന്നവരെ മറ്റൊരു സംഘമായും തിരി
ക്കുക."

6കൈയിൽ വെള്ളമെടുത്തു വായുടെ അടു
ത്തു കൊണ്ടുവന്ന് ഒരു നായ ചെയ്യുന്നതു
പോലെ വെള്ളം നക്കിക്കുടിച്ച മുന്നൂറു പേരു
ണ്ടായിരുന്നു. മറ്റുള്ളവരെല്ലാം കുനിഞ്ഞു ചെന്ന്
വെള്ളം കുടിച്ചു. 7യഹോവ ഗിദെയോനോടു
പറഞ്ഞു, “നായയെപ്പോലെ വെള്ളം നക്കിക്കു
ടിച്ച മുന്നൂറുപേരെ ഞാനുപയോഗിക്കുന്നു.
നിങ്ങളെ രക്ഷിക്കാൻ അവരെ ഞാനുപയോഗി
ക്കുകയും മിദ്യാന്യരെ പരാജയപ്പെടുത്താൻ
നിങ്ങളെ അനുവദിക്കുകയും ചെയ്യും. മറ്റുള്ളവർ
അവരുടെ വീടുകളിലേക്കു പൊയ്ക്കൊള്ളട്ടെ.”
8അതിനാൽ ഗിദെയോൻ മറ്റ് യിസ്രായേലു
കാരെ വീട്ടിലേക്കു പറഞ്ഞയച്ചു. മുന്നൂറുപേരെ
ഗിദെയോൻ തന്നോടൊപ്പം നിർത്തി. വീട്ടി
ലേക്കു പോയ ആളുകളുടെ ആഹാരസാധന
ങ്ങളും കാഹളങ്ങളും ഈ മുന്നൂറുപേർ കൈ
വശം വച്ചു. ഗിദെയോൻെറ പാളയത്തിന്
തൊട്ടുതാഴെയുള്ള താഴ്വരയിലാണ് മിദ്യാന്യർ
താവളമടിച്ചിരുന്നത്. 9രാത്രിയിൽ യഹോവ
ഗിദെയോനോടു സംസാരിച്ചു. യഹോവ അവ
നോടു പറഞ്ഞു, “എഴുന്നേൽക്കൂ. മിദ്യാന്യരുടെ
സൈന്യത്തെ തോല്പിക്കാൻ നിന്നെ ഞാനനു
വദിക്കാം. അവരുടെ പാളയത്തിലേക്കു ഇറങ്ങി
ച്ചെല്ലുക. 10നിനക്ക് ഒറ്റയ്ക്കു പോകാൻ ഭയമാ
ണെങ്കിൽ നിൻെറ ദാസനായ പൂരയേയും കൂടെ
കൊണ്ടുപോവുക. 11മിദ്യാന്യരുടെ പാളയത്തി
ലേക്കു കടന്നു ചെല്ലുക. അവർ പറയുന്ന കാര്യ
ങ്ങൾ ശ്രദ്ധിക്കുക. അതിനുശേഷം അവരെ ആക്ര
മിക്കാൻ നിങ്ങൾക്ക് ഭയമുണ്ടാകില്ല.”

അതിനാൽ ഗിദെയോനും അവൻെറ ദാസ
നായ പൂരയും ശത്രുപാളയത്തിൻെറ അരികി
ലേക്കിറങ്ങിച്ചെന്നു. 12മിദ്യാന്യർ, അമാലേക്യർ,
കിഴക്കുനിന്നുള്ള മറ്റുള്ളവർ എന്നിവരൊക്കെ
ആ താഴ്വരയിൽ താവളമടിച്ചിരുന്നു. അവർ
ഒരു വെട്ടുക്കിളിസംഘത്തിൻെറ അത്ര ആളുക
ളുണ്ടായിരുന്നു. അവർക്ക് കടല്പുറത്തെ മണൽ
ത്തരികൾപോലെ ഒട്ടകങ്ങൾ ഉള്ളതായും കാണ
പ്പെട്ടു. 13ഗിദെയോൻ ശത്രുപാളയത്തിലേക്കു
വരികയും ഒരാൾ സംസാരിക്കുന്നതു കേൾക്കുക
യും ചെയ്തു. അയാൾ തനിക്കുണ്ടായ ഒരു
സ്വപ്നത്തെപ്പറ്റി തൻെറ സുഹൃത്തിനോടു പറ
യുകയായിരുന്നു. അയാൾ ഇങ്ങനെയാണു പറ
ഞ്ഞത്. “മിദ്യാന്യരുടെ പാളയത്തിലേക്കു വട്ട
ത്തിലുള്ള ഒരു അപ്പക്കഷണം ഉരുണ്ടുവരുന്ന
തായി ഞാൻ സ്വപ്നം കണ്ടു. ആ അപ്പം
വന്ന് ശക്തിയായി ഇടിച്ച് കൂടാരം മറിഞ്ഞു
നിലംപതിച്ചു.”
14അയാളുടെ സുഹൃത്തിന് സ്വപ്നത്തിൻെറ
അർത്ഥം അറിയാമായിരുന്നു. അയാളുടെ സുഹൃ
ത്തു പറഞ്ഞു, “നിൻെറ സ്വപ്നത്തിന് ഒരർ
ത്ഥമേ കാണുകയുള്ളൂ. യിസ്രായേലിൽനി
ന്നുള്ള ആ മനുഷ്യനെപ്പറ്റിയാണ് നിൻെറ
സ്വപ്നം. യോവാശിൻെറ പുത്രനായ ഗിദെ
യോനെപ്പറ്റി. മിദ്യാന്യരുടെ മുഴുവൻ സൈന്യ
ത്തേയും തോല്പിക്കാൻ ദൈവം ഗിദെയോനെ
അനുവദിക്കും എന്നാണ് അതിനർത്ഥം.”
15സ്വപ്നത്തെപ്പറ്റിയുള്ള അവരുടെ സംഭാഷ
ണവും അതിൻെറ അർത്ഥവും കേട്ടതിനുശേഷം
ഗിദെയോൻ ദൈവത്തെ നമസ്കരിച്ചു. അന
ന്തരം ഗിദെയോൻ യിസ്രായേലുകാരുടെ പാള
യത്തിലേക്കു മടങ്ങി. അവൻ ജനങ്ങളെ വിളി
ച്ചിറക്കി, “എഴുന്നേൽക്കൂ! മിദ്യാന്യരെ തോല്പി
ക്കാൻ യഹോവ നമ്മെ സഹായിക്കും.” 16അന
ന്തരം ഗിദെയോൻ മുന്നൂറുപേരെ മൂന്നു സംഘ
ങ്ങളായി തിരിച്ചു. ഓരോരുത്തർക്കും ഗിദെ
യോൻ ഒരു കാഹളവും ശൂന്യമായ ഒരു ഭരണി
യും നൽകി. ഓരോ ഭരണിയിലും കത്തുന്ന
പന്തങ്ങളുണ്ടായിരുന്നു. 17അനന്തരം ഗിദെ
യോൻ അവരോടു പറഞ്ഞു, “എന്നെ നിരീക്ഷി
ച്ച് ഞാൻ ചെയ്യുന്നതു പോലെ ചെയ്യുക. ശത്രു
പാളയത്തിൻെറ അരികുവരെ എന്നെ പിന്തുട
രുക. ഞാൻ പാളയത്തിൻെറ അരികിൽ പ്രവേ
ശിക്കുമ്പോൾ ഞാൻ ചെയ്യുന്നതുപോലെ
തന്നെ ചെയ്യുക. 18നിങ്ങൾ ശത്രുപാളയത്തെ
വളയണം. ഞാനും എന്നോടൊപ്പമുള്ളവരും
ഞങ്ങളുടെ കാഹളങ്ങൾ മുഴക്കും. ഞങ്ങൾ ഞങ്ങ
ളുടെ കാഹളങ്ങൾ മുഴക്കുമ്പോൾ നിങ്ങൾ നിങ്ങ
ളുടെ കാഹളങ്ങൾ മുഴക്കണം. എന്നിട്ട് ഈ
വാക്കുകൾ ആക്രോശിക്കണം: ‘യഹോവയ്ക്കും
ഗിദെയോനും വേണ്ടി!’”
19ഗിദെയോനും അയാളുടെ ഒപ്പമുണ്ടായി
രുന്ന നൂറുപേരും ശത്രുപാളയത്തിൻെറ അരികി
ലേക്കു പോയി. ശത്രുക്കൾ കാവൽക്കാരെ മാറ്റി
യതിനു തൊട്ടുപിന്നാലെയാണ് അവർ അവി
ടെ എത്തിയത്. അത് രാത്രിയുടെ മദ്ധ്യത്തിലെ
കാവൽസമയത്തായിരുന്നു. 20അപ്പോൾ ഗിദെ
യോൻെറ ആളുകളുടെ മൂന്നു സംഘങ്ങളും തങ്ങ
ളുടെ കാഹളം മുഴക്കുകയും ഭരണികൾ ഉടയ്ക്കു
കയും ചെയ്തു. അവർ പന്തങ്ങൾ ഇടതുകൈ
യിലും കാഹളങ്ങൾ വലതുകൈയിലും പിടി
ച്ചു. അവർ കാഹളം മുഴക്കുകയും ഇങ്ങനെ
ആക്രോശിക്കുകയും ചെയ്തു. “ഒരു വാൾ
യഹോവയ്ക്കും ഒരു വാൾ ഗിദെയോനും!”
21ഗിദെയോൻെറ ആളുകൾ അവിടെത്തന്നെ
തങ്ങി. എന്നാൽ പാളയത്തിനുള്ളിൽ മിദ്യാന്യർ
ആക്രോശിക്കുവാനും ഓടി അകലാനും തുടങ്ങി.
22ഗിദെയോൻെറ മുന്നൂറാളുകൾ അവരുടെ
കാഹളം മുഴക്കിയപ്പോൾ മിദ്യാന്യർ തങ്ങളുടെ
വാളുകൾകൊണ്ട് പരസ്പരം കൊല്ലാൻ
യഹോവ ഇടയാക്കി. ശത്രുസൈന്യം സെരേരാ
യുടെ ദിശയിൽ ബേത്ത്- ശിത്തനഗരത്തി
ലേക്ക് ഓടിപ്പോയി. തബ്ബാത്ത്നഗരത്തിന് അടു
ത്തുള്ള ആബേൽ മെഹോലനഗരത്തിൻെറ
അതിർത്തിവരെ അവർ ഓടിപ്പോയി.
23അപ്പോൾ നഫ്താലി, ആശേർ എന്നീ
ഗോത്രക്കാരും മനശ്ശെയുടെ മുഴുവൻ ഗോത്ര
ക്കാരും ആയ പട്ടാളക്കാർ മിദ്യാന്യരെ ഓടിക്കാൻ
കല്പിക്കപ്പെട്ടു. 24ഗിദെയോൻ എഫ്രയീമിലെ
മലമ്പ്രദേശത്തിലെമ്പാടും സന്ദേശവുമായി
ആളെ അയച്ചു. സന്ദേശവാഹകന്മാർ പറ
ഞ്ഞു, “ഇറങ്ങിവന്ന് മിദ്യാന്യരെ ആക്രമിക്കുക.
ബേത്ത്-ബാരാവരെയുള്ള നദിയുടെയും യോർ
ദ്ദാൻനദിയുടെയും നിയന്ത്രണം ഏറ്റെടുക്കുക.
മിദ്യാന്യർ അവിടെയത്തുംമുമ്പെ ഇതു ചെയ്തി
രിക്കണം.”

അതിനാൽ അവർ എഫ്രയീംഗോത്രക്കാരെ
മുഴുവൻ വിളിച്ചു. ബേത്ത്-ബാരാവരെയുള്ള
നദിയുടെ നിയന്ത്രണം അവർ ഏറ്റെടുത്തു.
25എഫ്രയീമുകാർ മിദ്യാന്യരുടെ രണ്ടു നേതാക്ക
ന്മാരെ പിടികൂടുകയും ചെയ്തു. ഓരേബ്,
സേബ് എന്നായിരുന്നു അവരുടെ പേരുകൾ.
എഫ്രയീമുകാർ ഓരേബിൻെറ പാറ എന്നു
പേരായ ഒരു സ്ഥലത്തുവച്ച് ഓരേബിനെ
വധിച്ചു. സേബിൻെറ മുന്തിരിച്ചക്കു എന്നു
പേരായ ഒരു സ്ഥലത്തുവച്ച് സേബിനെയും
അവർ വധിച്ചു. എഫ്രയീമുകാർ മിദ്യാന്യരെ
തുടർന്നും ഓടിച്ചു. പക്ഷേ അവർ ആദ്യം ഓരേ
ബിൻെറയും സേബിൻെറയും തലകൾ വെട്ടി

യെടുത്ത് ഗിദെയോൻെറ അടുത്തേക്കു കൊണ്ടു
വന്നു. ജനങ്ങൾ യോർദ്ദാൻനദി കുറുകെ കട
ന്നിടത്തായിരുന്നു ഗിദെയോൻ അപ്പോൾ.
8 എഫ്രയീമുകാർ ഗിദെയോനോട് വളരെ
കോപിച്ചു. ഗിദെയോനെ കണ്ടപ്പോൾ
എഫ്രയീമുകാർ അവനോടു ചോദിച്ചു, "നീ
എന്തിനാണ് ഞങ്ങളോട് ഇങ്ങനെ പെരുമാ
റിയത്? മിദ്യാന്യർക്കെതിരെ നീ യുദ്ധത്തിനു
പുറപ്പെട്ടപ്പോൾ എന്തുകൊണ്ടാണ് നീ ഞങ്ങ
ളെ വിളിക്കാതിരുന്നത്?" 2പക്ഷേ ഗിദെയോൻ
എഫ്രയീമുകാരോടു മറുപടി പറഞ്ഞു,
"നിങ്ങൾ ചെയ്തിട്ടുള്ളിടത്തോളമൊന്നും നല്ല
തായിട്ടുള്ളത് ഞാൻ ചെയ്തിട്ടില്ല. നിങ്ങൾ
എഫ്രയീമുകൾക്കു എൻെറ കുടുംബമായ
അബീയേസെരിനെക്കാൾ വിളവുകിട്ടി. വിള
വെടുപ്പു സമയത്ത് എൻെറ കുടുംബക്കാർ
ശേഖരിക്കുന്നതിലുമധികം മുന്തിരി നിങ്ങൾ
ഉപേക്ഷിച്ചു പോകുന്നു! അതല്ലേ ശരി? 3അങ്ങ
നെതന്നെ നിങ്ങൾക്കിപ്പോൾ ഒരു നല്ല വിളവു
ണ്ടായിരിക്കുന്നു. മിദ്യാൻനേതാക്കളായ ഓരേ
ബിനെയും സേബിനെയും പിടികൂടാൻ
ദൈവം നിങ്ങളെ അനുവദിച്ചു! എൻെറ വിജയ
ത്തെ നിങ്ങളുടെ വിജയവുമായി എനിക്കെ
ങ്ങനെ തുലനം ചെയ്യാൻ കഴിയും?" ഗിദെ
യോൻെറ മറുപടി കേട്ടപ്പോൾ എഫ്രയീമുകാ
ർക്കു ആദ്യമുണ്ടായിരുന്ന ദേഷ്യം കുറഞ്ഞു.

### രണ്ടു മിദ്യാൻരാജാക്കന്മാരെ ഗിദെയോൻ പിടിക്കുന്നു

4അനന്തരം ഗിദെയോനും അവൻെറ കൂട്ടരായ
മുന്നൂറുപേരും യോർദ്ദാൻനദിയിലേക്കിറങ്ങി
നദിയുടെ മറുകര കടന്നു പോയി. പക്ഷേ
അവർക്കു ക്ഷീണവും വിശപ്പുമുണ്ടായി. 5ഗിദെ
യോൻ സുക്കോത്ത്നഗരക്കാരോടു പറഞ്ഞു,
"എൻെറ ഭടന്മാർക്ക് എന്തെങ്കിലും തിന്നാൻ
കൊടുക്കൂ. എൻെറ ഭടന്മാർ വളരെ ക്ഷീണിച്ചി
രിക്കുന്നു. ഞങ്ങളിപ്പോഴും മിദ്യാൻരാജാക്കന്മാ
രായ സേബഹിനെയും സൽമുന്നയെയും ഓടി
ക്കുകയാണ്."

6പക്ഷേ സുക്കോത്തുനഗരത്തിൻെറ നേതാ
ക്കൾ ഗിദെയോനോടു പറഞ്ഞു, "ഞങ്ങളെന്തി
നാണ് നിൻെറ ഭടന്മാർക്ക് ഭക്ഷണം നൽകു
ന്നത്? നിങ്ങളിനിയും സേബഹിനെയും സൽമു
ന്നയെയും പിടിച്ചിട്ടില്ല."

7അപ്പോൾ ഗിദെയോൻ പറഞ്ഞു, "നിങ്ങൾ
ഞങ്ങൾക്കു ഭക്ഷണം തരാൻ വിസമ്മതിക്കുന്നു.
സേബഹിനെയും സൽമുന്നയെയും പിടിക്കാൻ
യഹോവ ഞങ്ങളെ സഹായിക്കും. അതിനു
ശേഷം ഞാനിവിടെ തിരിച്ചുവരും. അപ്പോൾ
ഞാൻ മരുഭൂമിയിലെ മുള്ളും മുൾച്ചെടിയും
കൊണ്ട് നിങ്ങളുടെ തൊലി കീറും."

8ഗിദെയോൻ സുക്കോത്തുനഗരത്തിൽ
നിന്നും പെനൂവേൽനഗരത്തിലേക്കു പോയി.
സുക്കോത്തുകാരോടു ചോദിച്ചതുപോലെ
പെനൂവേലുകാരോടും ഗിദെയോൻ ആഹാരം
ചോദിച്ചു. പക്ഷേ സുക്കോത്തുകാർ നൽകിയ
അതേ മറുപടിയാണ് പെനൂവേൽനഗരവാ
സികളും ഗിദെയോനു നൽകിയത്. 9അതിനാൽ
ഗിദെയോൻ പെനൂവേൽവാസികളോടു പറ
ഞ്ഞു, "ഞാൻ വിജയം നേടിക്കഴിഞ്ഞ് ഇവിടെ
മടങ്ങിവന്ന് ഈ ഗോപുരം മറിച്ചിടും."

10സേബഹും സൽമുന്നയും അവരുടെ സൈ
ന്യവും കർക്കോർനഗരത്തിലുണ്ടായിരുന്നു.
അവരുടെ സൈന്യത്തിൽ പതിനയ്യായിരം
പേരുണ്ടായിരുന്നു. കിഴക്കൻദിക്കുകാരുടെ സൈ
ന്യത്തിൽ ആകെ അവശേഷിച്ചവരായിരുന്നു
അവർ. ആ സൈന്യത്തിലെ ഒരു ലക്ഷത്തി
ഇരുപതിനായിരം ഭടന്മാർ ഇതിനകം വധിക്ക
പ്പെട്ടു കഴിഞ്ഞിരുന്നു. 11ഗിദെയോനും സൈന്യ
വും സാർത്ഥവാഹ പാതയിലൂടെ പോയി.
നോബഹ്, യൊഗ്ബെഹാ നഗരങ്ങൾക്കു കിഴ
ക്കായിരുന്നു ആ പാത. ഗിദെയോൻ കർക്കോർ
നഗരത്തിൽ വന്ന് ശത്രുവിനെ ആക്രമിച്ചു.
ശത്രുസൈന്യം ഈ ആക്രമണം പ്രതീക്ഷിച്ചില്ല.
12മിദ്യാന്യരുടെ രാജാക്കന്മാരായ സേബഹും
സൽമുന്നയും ദൂരേക്കോടിപ്പോയി. പക്ഷേ
ഗിദെയോൻ ആ രാജാക്കന്മാരെ പിന്തുടർന്നു
പിടികൂടി. ഗിദെയോനും സൈന്യവും ശത്രു
ക്കളെ തോല്പിച്ചു.

13അനന്തരം യോവാശിൻെറ പുത്രനായ
ഗിദെയോൻ യുദ്ധത്തിൽനിന്നും മടങ്ങിയെത്തി.
ഹേരെസുചുരം എന്നു പേരായ മലഞ്ചരിവി
ലൂടെയാണവർ മടങ്ങിവന്നത്. 14ഗിദെയോൻ
സുക്കോത്തു നഗരത്തിൽനിന്ന് ഒരു യുവാ
വിനെ പിടികൂടി. ഗിദെയോൻ അവനോട്
ചില ചോദ്യങ്ങൾ ചോദിച്ചു. ചെറുപ്പക്കാരൻ,
ഗിദെയോനു വേണ്ടി ഏതാനും പേരുകൾ എഴു
തി. സുക്കോത്തിലെ നേതാക്കളുടെയും മൂപ്പന്മാ
രുടെയും പേരുകളായിരുന്നു അവൻ ഗിദെ
യോന് എഴുതിക്കൊടുത്തത്. എഴുപത്തിയേഴു
പേരുകൾ അവൻ എഴുതിക്കൊടുത്തു.

15അനന്തരം ഗിദെയോൻ സുക്കോത്തുനഗര
ത്തിലേക്കു വന്നു. അവൻ നഗരവാസികളോടു
പറഞ്ഞു, "ഇതാ സേബഹും സൽമുന്നയും.
'നിൻെറ ക്ഷീണിച്ച ഭടന്മാർക്ക് ഞങ്ങളെന്തിന്
ആഹാരം തരണം?' എന്നു നിങ്ങൾ എന്നെ
പരിഹസിച്ചു ചോദിച്ചു." 16സുക്കോത്തുനഗര
ത്തിലെ മൂപ്പന്മാരെ ഗിദെയോൻ മരുഭൂമിയിലെ
മുള്ളുകൊണ്ടും മുൾച്ചെടികൊണ്ടും അടിച്ചു.
17പെനുവേലിലെ ഗോപുരം തള്ളിയിടുകയും
ചെയ്തു ഗിദെയോൻ. അനന്തരം ആ നഗര
ത്തിൽ താമസിക്കുന്നവരെ അവൻ വധിച്ചു.

18അനന്തരം ഗിദെയോൻ, സേബഹിനോടും
സൽമുന്നയോടും പറഞ്ഞു, "താബോർപർവ്വത
ത്തിൽ നിങ്ങൾ ചിലരെ കൊന്നു. അവർ എന്തു
പോലെയായിരുന്നു?"സേബഹും സൽമുന്നയും
മറുപടി പറഞ്ഞു, "അവർ നിന്നെപ്പോലെയാ
യിരുന്നു. അവരിലോരോരുത്തരും ഓരോ രാജ
കുമാരന്മാരെപ്പോലെ കാണപ്പെട്ടു."

19ഗിദെയോൻ പറഞ്ഞു, "അവർ എൻെറ
സഹോദരന്മാരായിരുന്നു! എൻെറ അമ്മയുടെ
പുത്രന്മാർ. നിങ്ങൾ അവരെ കൊല്ലാതിരുന്നു
വെങ്കിൽ ഞാനിപ്പോൾ നിങ്ങളെയും വധിക്കി
ല്ലായിരുന്നു."

20അപ്പോൾ ഗിദെയോൻ തൻെറ മൂത്തപുത്ര
നായിരുന്ന യേഥെരിൻെറ നേരെ തിരിഞ്ഞു
പറഞ്ഞു, "ആ രാജാക്കന്മാരെ വധിക്കുക."
പക്ഷേ വെറും ഒരു കുട്ടിയായിരുന്ന യേഥെർ
ഭയന്നു. അതിനാൽ അവൻ തൻെറ വാൾ പുറ
ത്തെടുത്തില്ല.

21അപ്പോൾ സേബഹും സൽമുന്നയും ഗിദെ
യോനോടു പറഞ്ഞു, "വരൂ, നീ തന്നെ ഞങ്ങളെ
വധിക്കൂ. നീ ഒരു പുരുഷനും ആ പണി
ചെയ്യാൻ ശക്തനുമാണ്." അതിനാൽ ഗിദെ
യോൻ എഴുന്നേറ്റ് സേബഹിനേയും സൽമുന്ന
യേയും വധിച്ചു. അനന്തരം ഗിദെയോൻ അവ
രുടെ ഒട്ടകങ്ങളുടെ കഴുത്തിൽനിന്നും ചന്ദ്രാകൃ
തിയിലുള്ള അലങ്കാരം എടുത്തുമാറ്റി.

### ഗിദെയോൻ ഒരു ഏഫോദുണ്ടാക്കുന്നു

22യിസ്രായേലുകാർ ഗിദെയോനോടു പറ
ഞ്ഞു, "മിദ്യാന്യരിൽനിന്നും നീ ഞങ്ങളെ രക്ഷി
ച്ചു. അതിനാലിപ്പോൾ ഞങ്ങളെ ഭരിക്കുക.
നീയും നിന്റെ പുത്രനും പൗത്രനും ഞങ്ങളെ
ഭരിക്കണമെന്നാണ് ഞങ്ങളുടെ ആഗ്രഹം."
23എന്നാൽ ഗിദെയോൻ യിസ്രായേൽജനത
യോടു പറഞ്ഞു, "യഹോവയായിരിക്കും നിങ്ങ
ളുടെ ഭരണാധിപൻ. ഞാൻ നിങ്ങളെ ഭരിക്കുക
യില്ല. എന്റെ പുത്രനും നിങ്ങളെ ഭരിക്കില്ല.
24യിസ്രായേലുകാർ പരാജയപ്പെടുത്തിയവർ
ക്കിടയിൽ ചിലർ യിശ്മായേല്യരായിരുന്നു. യി
ശ്മായേല്യർ സർണ്ണകാതുവളയങ്ങൾ ധരി
ച്ചിരുന്നു. അതിനാൽ ഗിദെയോൻ യിസ്രായേ
ലുകാരോടു പറഞ്ഞു, "നിങ്ങൾ ഈയൊരു
കാര്യം എനിക്കുവേണ്ടി ചെയ്തുതരണം. യുദ്ധ
ത്തിനിടയിൽ നിങ്ങളെടുത്ത കാതുവളയങ്ങ
ളിൽ ഓരോന്ന് നിങ്ങളോരോരുത്തരും എനിക്കു
തരണം."
25അതിനാൽ യിസ്രായേൽജനത ഗിദെയോ
നോടു പറഞ്ഞു, "നിനക്കു വേണ്ടതെന്തും
ഞങ്ങൾ സന്തോഷത്തോടെ തരും." അതിനാല
വർ ഒരു മേൽക്കുപ്പായം നിലത്തിട്ടു. ഓരോരുത്ത
നും ഒരു കാതുവളയം വീതം ആ കുപ്പായത്തിലേ
ക്കിട്ടു. 26ആ കാതുവളയങ്ങൾ ഒരുമിച്ചു കൂട്ടിയ
പ്പോൾ നാല്പത്തിമൂന്നു പൗണ്ടുണ്ടായിരുന്നു.
യിസ്രായേൽജനത ഗിദെയോനു നൽകിയ മറ്റു
സമ്മാനങ്ങൾ അതിൽപ്പെടുകയില്ല. ചന്ദ്രന്റെ
യും കണ്ണു നീർത്തുള്ളികളുടെയും ആകൃതിയി
ലുള്ള ആഭരണങ്ങൾ അവർ അവനു നൽകി.
ധൂമ്രവർണ്ണത്തിലുള്ള നീളൻ കുപ്പായങ്ങളും
അവർ നൽകി. മിദ്യാന്യരുടെ രാജാക്കന്മാർ ധരി
ച്ചിരുന്നവയാണ് ഇതെല്ലാം. മിദ്യാന്യരാജാക്ക
ന്മാരുടെ ഒട്ടകങ്ങളുടെ ചങ്ങലകളും അവർ
അവനു നൽകി.
27ഗിദെയോൻ സ്വർണ്ണം, ഒരു എഫോദുണ്ടാ
ക്കാൻ ഉപയോഗിച്ചു. അവൻ എഫോദ് തന്റെ
ജന്മപട്ടണമായ ഒഫ്രയിൽ വച്ചു. യിസ്രായേൽ
ജനത മുഴുവൻ എഫോദിനെ ആരാധിച്ചു.
അങ്ങനെ യിസ്രായേലുകാർ ദൈവത്തെ വിശ്വ
സിക്കാതെ എഫോദിനെ ആരാധിച്ചു. ഗിദെ
യോനെയും അവന്റെ കുടുംബത്തെയും പാപ
ത്തിൽ കുരുക്കുന്ന ഒരു കെണിയായിത്തീർന്നു
എഫോദ്.

### ഗിദെയോന്റെ മരണം

28മിദ്യാന്യരെ യിസ്രായേലുകാരുടെ ഭരണ
ത്തിൻ കീഴിലാക്കി. മിദ്യാന്യർ പിന്നെ ഒരു
കുഴപ്പവും ഉണ്ടാക്കിയില്ല. ഗിദെയോൻ ജീവി
ച്ചിരുന്ന കാലത്ത്, നാല്പതുവർഷത്തേക്കു അവി
ടെ സമാധാനം പുലർന്നു. 29യോവാശിന്റെ
പുത്രനായ യെരൂബ്ബാൽ (ഗിദെയോൻ) വീട്ടി
ലേക്കു പോയി. 30ഗിദെയോന് സ്വന്തമായി
എഴുപത് പുത്രന്മാരുണ്ടായിരുന്നു. അനേകം
ഭാര്യമാരുണ്ടായിരുന്നതുകൊണ്ടാണ് അവന്
ഇത്രയധികം പുത്രന്മാരുണ്ടായത്. 31ഗിദെയോന്
ശേഖേമിൽ ഒരു വെപ്പാട്ടിയുണ്ടായിരുന്നു. ആ
വെപ്പാട്ടിയിൽ അവന് ഒരു പുത്രനുണ്ടായിരു
ന്നു. അബീമേലെക്ക് എന്നായിരുന്നു ആ പുത്രന്
പേര് ഇട്ടത്.
32അങ്ങനെ യോവാശിന്റെ പുത്രനായ ഗിദെ
യോൻ വയോവൃദ്ധനായി മരിച്ചു. അവന്റെ
പിതാവായ യോവാശിന്റെ സ്വന്തമായ കല്ലറ
യിലായിരുന്നു ഗിദെയോനെ സംസ്കരിച്ചത്.
അബിയേസ്രർകുടുംബം ജീവിക്കുന്ന ഒഫ്രാ
നഗരത്തിലാണ് ഈ കല്ലറ. 33ഗിദെയോൻ മരി
ച്ചയുടനെ തന്നെ, യിസ്രായേൽജനത ദൈവ
ത്തിൽ വിശ്വസിക്കാതിരിക്കുകയും ബാലിനെ
പിന്തുടരുകയും ചെയ്തു. അവർ ബാൽബെ
രീത്തിനെ തങ്ങളുടെ ദൈവമാക്കി. 34യിസ്രാ
യേൽജനതയ്ക്കു ചുറ്റും ജീവിച്ച ശത്രുക്കളിൽ
നിന്നെല്ലാം അവരെ രക്ഷിച്ചിട്ടുപോലും തങ്ങ
ളുടെ ദൈവമാകുന്ന യഹോവയെ യിസ്രാ
യേൽജനത ഓർമ്മിച്ചില്ല. 35അവർക്കായി അനേ
കം നന്മകൾ ചെയ്തുവെങ്കിൽപോലും യിസ്രാ
യേൽജനത യെരൂബ്ബാലിന്റെ കുടുംബത്തോടു
വിശ്വസ്തത പുലർത്തിയില്ല.

### അബീമേലെക്ക് രാജാവാകുന്നു

9 യെരൂബ്ബാലിന്റെ പുത്രനായിരുന്നു അബീ
മേലെക്ക്. അബീമേലെക്ക് ശെഖേംനഗര
ത്തിൽ താമസിക്കുന്ന തന്റെ അമ്മാവന്മാരുടെ
അടുത്തേക്കു പോയി. അവൻ തന്റെ അമ്മാവ
ന്മാരോടും തന്റെ അമ്മയുടെ എല്ലാ കുടുംബാം
ഗങ്ങളോടും പറഞ്ഞു, 2"ശെഖേംനഗരത്തിലെ
നേതാക്കന്മാരോടു ഈ ചോദ്യം ചോദിക്കുക:
'നിങ്ങളെ യെരൂബ്ബാലിന്റെ എഴുപതു പുത്ര
ന്മാർ ഭരിക്കുന്നതാണോ ഒരാൾ മാത്രം ഭരിക്കുന്ന
താണോ നല്ലത്? ഞാൻ നിങ്ങളുടെ ബന്ധുവാ
ണെന്നത് ഓർമ്മിക്കുക.'"
3അബീമേലെക്കിന്റെ അമ്മാവന്മാർ ശെഖേ
മിലെ നേതാക്കന്മാരോടു ആ ചോദ്യം ചോദി
ച്ചു. അബീമേലെക്കിനെ പിന്തുടരാൻ ശെഖേ
മിലെ നേതാക്കന്മാർ തീരുമാനിച്ചു. നേതാക്ക
ന്മാർ പറഞ്ഞു, "എന്തായാലും അവൻ നമ്മുടെ
സഹോദരനാണല്ലോ." 4അതിനാൽ ശെഖേ
മിലെ നേതാക്കന്മാർ അബീമേലെക്കിന് എഴു
പതു വെള്ളിക്കഷണങ്ങൾ നൽകി. ബാൽബെ
രീത്ത് ദേവന്റെ ആലയത്തിൽ നിന്നായിരുന്നു
ആ വെള്ളി. അബീമേലെക്ക് ആ വെള്ളിയുപ
യോഗിച്ച് കുറേപ്പേരെ കൂലിക്കെടുത്തു. അവർ
വിലകെട്ടവരും വിവരംകെട്ടവരും ഒന്നിനും
കൊള്ളരുതാത്തവരും ആയിരുന്നു. അവർ അബീ
മേലെക്ക് എവിടെപോയാലും അവനെ പിന്തു
ടർന്നു.
5അബീമേലെക്ക് ഒഫ്രയിൽ തന്റെ പിതാ
വിന്റെയടുത്തേക്കു പോയി. അബീമേലെക്ക്
തന്റെ സഹോദരന്മാരെ വധിച്ചു. തന്റെ
പിതാവായ യെരൂബ്ബാലിന്റെ എഴുപതു പുത്ര
ന്മാരെ അബീമേലെക്ക് കൊന്നു. ഒരേസമയത്താ
ണ്* അവൻ അവരെയെല്ലാം കൊന്നത്.
എന്നാൽ യെരൂബ്ബാലിന്റെ ഇളയപുത്രൻ
അബീമേലെക്കിൽനിന്നും ഒളിച്ചു രക്ഷപ്പെട്ടു.
യോഥാം എന്നായിരുന്നു ഇളയപുത്രന്റെ പേര്.
6അനന്തരം ശെഖേമിലെ എല്ലാ നേതാക്കളും
മില്ലോയുടെ സഭയും അബീമേലെക്കിനെ തങ്ങ
ളുടെ രാജാവാക്കുവാൻ ശെഖേമിലെ സ്തംഭ
ത്തിനടുത്തുള്ള വലിയ മരത്തിനടുത്ത് ഒരുമി
ച്ചുകൂടി.

### യോഥാമിന്റെ കഥ

7ശേഖേംനഗരത്തിലെ നേതാക്കന്മാർ അബീ
മേലെക്കിനെ രാജാവാക്കിയ കാര്യം യോഥാം
കേട്ടു. അതുകേട്ടപ്പോൾ അവൻ ഗെരിസ്സീംപർ
വ്വതത്തിൽ ചെന്നുനിന്നു. യോഥാം തന്റെ കഥ
ജനങ്ങളോടു വിളിച്ചു പറഞ്ഞു,

---

**ഒരേ സമയം** "ഒരു കല്ലിൽ" എന്നാണിതിന്റെ
അർത്ഥം.

ശെഖേംനഗരത്തിലെ നേതാക്കന്മാരേ, എന്നെ
ശ്രദ്ധിക്കൂ. അനന്തരം ദൈവം നിങ്ങളെ കേൾ
ക്കട്ടെ. 8ഒരു ദിവസം മരങ്ങൾ തങ്ങൾക്കൊരു
രാജാവിനെ തെരഞ്ഞെടുക്കാൻ നിശ്ചയിച്ചു.
മരങ്ങൾ ഒലീവു മരത്തോടു പറഞ്ഞു, "ഞങ്ങൾ
ക്കുമേൽ നീ രാജാവാകുക." 9പക്ഷേ ഒലീവു
മരം പറഞ്ഞു, "മനുഷ്യരും ദൈവവും എന്റെ
എണ്ണയ്ക്കായി എന്നെ വാഴ്ത്തുന്നു. മറ്റു മരങ്ങ
ൾക്കുമേൽ ഭരണം നടത്തുന്നതിനായി മാത്രം
എണ്ണയുല്പാദിപ്പിക്കുന്നതു ഞാൻ നിർത്തണ
മോ?" 10അനന്തരം വൃക്ഷങ്ങൾ അത്തിമരത്തോടു
പറഞ്ഞു, "ഞങ്ങളുടെ രാജാവാകാൻ വരി ക."
11പക്ഷേ അത്തിമരം പറഞ്ഞു, "മറ്റു മരങ്ങളുടെ
മേൽ ഭരണം നടത്തുന്നതിനായി മാത്രം ഞാൻ
എന്റെ നല്ലതും മാധുര്യമേറിയതുമായ പഴങ്ങ
ളുണ്ടാക്കുന്നതു നിർത്തണമോ?" 12അനന്തരം മര
ങ്ങൾ മുന്തിരിവള്ളിയോടു പറഞ്ഞു, "ഞങ്ങ
ളുടെ രാജാവാകുവാൻ വരൂ." 13എന്നാൽ മുന്തി
രിവള്ളി മറുപടി പറഞ്ഞു, "എന്റെ വീഞ്ഞ്
മനുഷ്യരെയും രാജാക്കന്മാരെയും സന്തോഷി
പ്പിക്കുന്നു. മരങ്ങളുടെ രാജാവായി അവരെ ഭരി
ക്കുന്നതിനു വേണ്ടി മാത്രം ഞാൻ വീഞ്ഞുണ്ടാ
ക്കുന്നതു നിർത്തണോ?" 14അവസാനം മരങ്ങ
ളെല്ലാം മുൾപ്പടർപ്പിനെ സമീപിച്ചു, "ഞങ്ങ
ളുടെ രാജാവാകാൻ വരൂ." 15പക്ഷേ മുൾപ്പടർ
പ്പു പറഞ്ഞു, "എന്നെ രാജാവാക്കണമെന്ന്
യഥാർത്ഥത്തിൽ നിങ്ങൾ ആഗ്രഹിക്കുന്നുവെ
ങ്കിൽ എന്റെ തണലിൽ വന്ന് അഭയം പ്രാപി
ക്കുക. എന്നാൽ നിങ്ങൾക്കങ്ങനെ ആഗ്രഹമി
ല്ലെങ്കിൽ മുൾപ്പടർപ്പിൽനിന്നും അഗ്നിയുണ്ടാ
കട്ടെ. ആ അഗ്നിയിൽ ലെബാനോനിലെ ദേവ
ദാരുക്കൾ പോലും എരിഞ്ഞു പോകട്ടെ."

16"ഇനി നിങ്ങൾ പൂർണ്ണമായും സത്യ സന്ധ
തയോടെയായിരുന്നു അബീമേലെക്കിനെ രാജാ
വാക്കിയതെങ്കിൽ നിങ്ങൾക്ക് അവനിൽ സന്തു
ഷ്ടരായിരിക്കാം. അവനെ രാജാവാക്കുക വഴി
യെരൂബ്ബാലിനോടും അവന്റെ കുടുംബത്തോ
ടും നിങ്ങൾ നീതി പുലർത്തുകയും അവരോടു
കഴിയുന്നത്ര നന്നായി പെരുമാറുകയും ചെയ്
താൽ അതു നന്നായിരിക്കും. 17പക്ഷേ എന്റെ
പിതാവ് നിങ്ങളോടെന്താണു ചെയ്തതെന്നാ
ലോചിക്കുക. എന്റെ പിതാവ് നിങ്ങൾക്കു
വേണ്ടി യുദ്ധം ചെയ്തു. തന്റെ ജീവൻ
പണയംവച്ചായിരുന്നു അവൻ നിങ്ങളെ മിദ്യാ
ന്യരിൽനിന്നും രക്ഷിച്ചത്. 18പക്ഷേ നിങ്ങൾ
എന്റെ പിതാവിന്റെ കുടുംബത്തിനെതിരെ
ഇപ്പോൾ തിരിഞ്ഞിരിക്കുന്നു. എന്റെ പിതാ
വിന്റെ എഴുപതു പുത്രന്മാരെ മുഴുവനും ഒരേ
സമയം വധിച്ചു. ശെഖേംനഗരത്തിനുമേൽ
നിങ്ങൾ അബീമേലെക്കിനെ രാജാവായി
വാഴിച്ചു. അവൻ നിങ്ങളുടെ ബന്ധുവായതി
നാലാണ് നിങ്ങളവനെ രാജാവാക്കിയത്.
പക്ഷേ അവൻ എന്റെ പിതാവിന്റെ അടിമ
പ്പെണ്ണിന്റെ പുത്രൻ മാത്രമായിരുന്നു! 19അതി
നാൽ, യെരൂബ്ബാലിനോടും അവന്റെ കുടുംബ
ത്തോടും നിങ്ങൾ ഇന്ന് പൂർണ്ണമായും സത്യസ
ന്ധരായിരിക്കുന്നുവെങ്കിൽ അബീമേലെക്കിനെ
നിങ്ങളുടെ രാജാവായി വാഴിക്കുന്നതിൽ
നിങ്ങൾ സന്തോഷിക്കുക. അവനും നിങ്ങളിൽ
സന്തുഷ്ടനായിരിക്കട്ടെ. 20പക്ഷേ നിങ്ങൾ
വേണ്ടതുപോലെ പ്രവർത്തിച്ചില്ലെങ്കിൽ
ശെഖേമിലെ നേതാക്കളായ നിങ്ങളെയും
മില്ലോയുടെ ഭവനവും അബീമേലെക്ക് നശിപ്പി
ച്ചേക്കാം. അബീമേലെക്കും നശിപ്പിക്കപ്പെ
ട്ടേക്കാം!"
21ഇതെല്ലാം പറഞ്ഞതിനുശേഷം യോഥാം
ഓടിപ്പോയി. ബേർ എന്നു പേരായ നഗരത്തി
ലേക്കാണവൻ രക്ഷപെട്ടത്. തന്റെ സഹോദര
നായ അബീമേലെക്കിനെ ഭയന്നതുകൊണ്ടാണ്
യോഥാം ആ നഗരത്തിൽ തങ്ങിയത്.

### അബീമേലെക്ക് ശെഖേമിനെതിരെ യുദ്ധം ചെയ്യുന്നു

22അബീമേലെക്ക് യിസ്രായേൽജനതയ്ക്കു
മേൽ മൂന്നു വർഷം ഭരണം നടത്തി. 23-24അബീ
മേലെക്ക് യെരൂബ്ബാലിന്റെ എഴുപതു പുത്ര
ന്മാരെ, തന്റെ സ്വന്തം സഹോദരന്മാരെ, വധി
ച്ചു! ഈ തിന്മ ചെയ്യുന്നതിന് ശെഖേമിലെ
നേതാക്കന്മാരും അവനെ പിന്തുണച്ചു. അതി
നാൽ ദൈവം അബീമേലെക്കിനും നേതാക്കൾ
ക്കുമിടയിൽ അകൽച്ചയുണ്ടാക്കി. അതിനാൽ
ശെഖേമിലെ നേതാക്കൾ അബീമേലെക്കിനെ
പീഡിപ്പിക്കാൻ പരിപാടിയിട്ടു. 25ശെഖേം
നഗരത്തിലെ നേതാക്കന്മാർക്ക് അബീമേലെ
ക്കിനെ ഒട്ടും ഇഷ്ടമായിരുന്നില്ല. മലമുകളി
ലൂടെ കടന്നുപോകുന്നവരെ ആക്രമിക്കാനും
കൊള്ളയടിക്കാനും അവർ ചിലരെ നിയോ
ഗിച്ചു. ആ ആക്രമണങ്ങളെ അബീമേലെക്ക്
കണ്ടുപിടിച്ചു.

26ഏബെദിന്റെ പുത്രനായ ഗാലും അയാ
ളുടെ സഹോദരന്മാരും ശെഖേംനഗരത്തിലേക്കു
പോയി. ശെഖേംനഗരനേതാക്കൾ ഗാലിനെ
വിശ്വസിക്കാനും തുടങ്ങി. 27ഒരു ദിവസം
ശെഖേംനിവാസികൾ മുന്തിരി പറിക്കാൻ വയ
ലിലേക്കു പോയി. അവർ മുന്തിരി പിഴിഞ്ഞ്
വീഞ്ഞുണ്ടാക്കി. അനന്തരം അവർ തങ്ങളുടെ
ദൈവത്തിന്റെ ആലയത്തിൽ ഒരു വിരുന്നു
നടത്തുകയും ചെയ്തു. അവർ തിന്നുകയും
കുടിക്കുകയും അബീമേലെക്കിനെ ദുഷിച്ചു
സംസാരിക്കുകയും ചെയ്തു.

28അപ്പോൾ ഏബെദിന്റെ പുത്രനായ ഗാൽ
പറഞ്ഞു, "നമ്മൾ ശെഖേംകാരാണ്. നമ്മൾ
എന്തിന് അബീമേലെക്കിനെ അനുസരിക്കണം?
അവൻ ആരാണെന്നാണവന്റെ വിചാരം?
അബീമേലെക്ക് യെരൂബ്ബാലിന്റെ ഒരു പുത്രനാ
ണെന്നതു ശരിയല്ലേ? അവൻ സെബൂലിനെ
തന്റെ ഉദ്യോഗസ്ഥനാക്കിയെന്നതു ശരിയല്ലേ?
നമ്മൾ അബീമേലെക്കിനെ അനുസരിക്കേണ്ട
തില്ല! നമ്മൾ നമ്മുടെ തന്നെയാളുകളായ
ഹാമോരുകാരെ അനുസരിച്ചാൽ മതി. (ശെഖേ
മിന്റെ പിതാവായിരുന്നു ഹാമോർ.) 29നിങ്ങൾ
എന്നെ അവരുടെ സൈന്യാധിപനാക്കിയാൽ
അബീമേലെക്കിനെ ഞാൻ നശിപ്പിക്കാം. ഞാൻ
അവനോടു പറയും, 'നിന്റെ സൈന്യവുമായി
യുദ്ധത്തിനു വരിക.'"

30സെബൂൽ ആയിരുന്നു ശെഖേമിലെ ഗവർ
ണ്ണർ. ഏബെദിന്റെ പുത്രനായ ഗാൽ പറയു
ന്നതു കേട്ട് സെബൂലിനു വളരെ കോപമു
ണ്ടായി. 31സെബൂൽ, അരൂമാഹ് നഗരത്തിലുള്ള
അബീമേലെക്കിന് ഒരു സന്ദേശമയച്ചു.
സന്ദേശം ഇതായിരുന്നു:

ഏബെദിന്റെ പുത്രനായ ഗാലും ഗാലിന്റെ
സഹോദരന്മാരും ശെഖേം നഗരത്തിലേക്കു
വന്നിരിക്കുന്നു. അവർ നിനക്കു കുഴപ്പങ്ങളുണ്ടാ
ക്കുന്നു. നഗരത്തെ മുഴുവൻ അവൻ നിനക്കെ
തിരെ തിരിക്കുന്നു. 32അതിനാൽ നീയും നിന്റെ
യാളുകളും ഇന്നുരാത്രി തന്നെ വന്ന് നഗര

ത്തിനു പുറത്തുള്ള വയലുകളിൽ ഒളിച്ചിരി
ക്കണം. 33അനന്തരം പ്രഭാതത്തിൽ സൂര്യനുദി
ക്കുമ്പോൾ നഗരത്തെ ആക്രമിക്കുക. ഗാലും
സൈന്യവും നിങ്ങളോടു യുദ്ധം ചെയ്യാൻ ഇറ
ങ്ങിവരും. അവർ യുദ്ധത്തിനിറങ്ങി വരുമ്പോൾ
അവരോടു നിനക്കു ചെയ്യാനാവുന്നതു ചെയ്യു
ക. 34അതിനാൽ അബീമേലെക്കും അവന്റെ
മുഴുവൻ ഭടന്മാരും രാത്രിയിൽ എഴുന്നേറ്റ് നഗര
ത്തിലേക്കു പോയി. ആ ഭടന്മാരെ നാലു സംഘ
ങ്ങളായി തിരിച്ചു. അവർ ശെഖേംനഗരത്തിന
ടുത്ത് ഒളിച്ചിരുന്നു. 35ഏബെദിന്റെ പുത്രനായ
ഗാൽ, ശെഖേം നഗരവാതിലിലേക്കുള്ള പ്രവേ
ശന ദ്വാരത്തിലേക്കിറങ്ങിച്ചെന്നു നിൽക്കുകയാ
യിരുന്നു. ഗാൽ അവിടെ നിൽക്കവേ, അബീമേ
ലെക്കും അവന്റെ ഭടന്മാരും അവരുടെ ഒളിസ
ങ്കേതങ്ങളിൽനിന്നും ചാടി വന്നു.

36ഗാൽ ഭടന്മാരെ കണ്ടു. ഗാൽ സെബൂലി
നോടു പറഞ്ഞു, “നോക്കൂ, പർവ്വതത്തിൽ
നിന്ന് ആളുകൾ ഇറങ്ങിവരുന്നു.” പക്ഷേ സെ
ബൂൽ പറഞ്ഞു, “നിങ്ങൾ പർവ്വതങ്ങളുടെ നിഴ
ലുകളാണ് കാണുന്നത്. നിഴലുകൾ മനുഷ്യരെ
പ്പോലെ കാണുന്നതാണ്.”

37പക്ഷേ ഗാൽ വീണ്ടും പറഞ്ഞു, “നോക്കൂ,
അവിടെ ആ സ്ഥലത്തിന്റെ പൊക്കിൾകുഴി
യിൽനിന്ന് ചിലർ ഇറങ്ങി വരുന്നു. അതാ,
അവിടെയും! മാന്ത്രികന്റെ മരത്തിനു മുകളി
ലൂടെ ഞാൻ ആരുടെയോ തല കണ്ടു.” 38സെ
ബൂൽ ഗാലിനോടു പറഞ്ഞു, “നീ എന്താണി
പ്പോൾ വീമ്പു പറയാത്തത്? നീ പറഞ്ഞു,
‘ആരാണ് അബീമേലെക്ക്? നമ്മളെന്തിനവനെ
അനുസരിക്കണം?’ നീ ഇവരെ പരിഹാസ്യ
രാക്കി. ഇപ്പോൾ പുറത്തേക്കു പോയി അവ
രോടു യുദ്ധം ചെയ്യുക.”

39അതിനാലാണ് ഗാൽ ശെഖേമിലെ നേതാക്ക
ന്മാരെ അബീമേലെക്കിനോടു യുദ്ധം ചെയ്യാൻ
നയിച്ചത്. 40അബീമേലെക്കും സൈന്യവും ഗാ
ലിനെയും സൈന്യത്തെയും ഓടിച്ചു. ഗാലി
ന്റെയാളുകൾ ശെഖേംനഗരകവാടം വരെ
തിരിഞ്ഞോടി. കവാടത്തിലേക്കു മടങ്ങിയെ
ത്താനാവുന്നതിനു മുമ്പ് ഗാലിന്റെ അനേകം
ആളുകൾ കൊല്ലപ്പെട്ടു.

41അനന്തരം അബീമേലെക്ക് അരുമായിലേക്കു
മടങ്ങി. സെബൂൽ ഗാലിനെയും അവന്റെ
സഹോദരന്മാരെയും ശെഖേം നഗരത്തിൽ
നിന്നും പുറത്താക്കി. 42പിറ്റേദിവസം ശെഖേം
നിവാസികൾ വയലിൽ പണിയെടുക്കാനായി
പോയി. അബീമേലെക്ക് അതു കണ്ടുപിടിച്ചു.
43അതിനാൽ അബീമേലെക്ക് തന്റെ സൈന്യ
ത്തെ മൂന്നു സംഘങ്ങളായി തിരിച്ചു. അവൻ
ശെഖേംജനതയെ അത്ഭുതപ്പെടുത്തുന്ന ആക്ര
മണം നടത്താനാണാഗ്രഹിച്ചത്. അതിനായി
അവൻ തന്റെ സൈന്യത്തെ വയലുകളിൽ
ഒളിപ്പിച്ചു. ജനങ്ങൾ നഗരത്തിനു പുറത്തേക്കു
വരുന്നതു കണ്ടപ്പോൾ അവൻ അവരുടെമേൽ
ചാടിവീണ് അവരെ ആക്രമിച്ചു. 44അബീമേ
ലെക്കും അവന്റെ സംഘവും ശേഖേമിന്റെ
കവാടത്തിനടുത്തൊരു സ്ഥലത്തേക്ക് ഓടി
പ്പോയി. മറ്റു രണ്ടു സംഘങ്ങളും വയലിലുള്ള
വരുടെ നേർക്ക് ഓടി അവരെ ആക്രമിച്ചു.
45ആ ദിവസം മുഴുവൻ അബീമേലെക്കും സൈ
ന്യവും ശെഖേംനഗരത്തിനെതിരെ യുദ്ധം
ചെയ്തു. അബീമേലെക്കും സൈന്യവും
ശെഖേംനഗരം പിടിച്ചെടുക്കുകയും ആ നഗര
വാസികളെ വധിക്കുകയും ചെയ്തു. അനന്തരം
അബീമേലെക്ക് നഗരം ഇടിച്ചുനിരത്തുകയും
അവിടെ ഉപ്പു വിതറുകയും ചെയ്തു. 46ശെഖേ
മിലെ ഗോപുരത്തിൽ ചിലർ ജീവിച്ചിരുന്നു.
ശെഖേമിനു സംഭവിച്ചതറിഞ്ഞ അവർ ഏൽ
ബെരീത്ത് ദേവന്റെ ആലയത്തിലെ ഏറ്റവും
സുരക്ഷിതമായ മുറിയിൽ ഒത്തു കൂടി. 47ശെഖേ
മിന്റെ ഗോപുരത്തിലെ എല്ലാ നേതാക്കളും
ഒത്തുകൂടിയിട്ടുണ്ടെന്ന് അബീമേലെക്ക് അറി
ഞ്ഞു. 48അതിനാൽ അബീമേലെക്കും സൈന്യ
വും സൽമോൻപർവ്വതത്തിലേക്കു കയറി.
അബീമേലെക്ക് ഒരു കോടാലിയെടുത്ത് ഏതാ
നും ശാഖകൾ മുറിച്ചു. ആ ശാഖകൾ അവൻ
തന്റെ ചുമലിലേറ്റി. അനന്തരം തന്നോടൊപ്പ
മുണ്ടായിരുന്നവരോടു പറഞ്ഞു, “വേഗമാ
കട്ടെ! ഞാൻ ചെയ്യുന്നതു തന്നെ ചെയ്യുക.”
49അതിനാൽ അവരെല്ലാവരും ശാഖകൾ മുറി
ച്ചെടുത്ത് അബീമേലെക്കിനെ പിന്തുടർന്നു.
ഏൽബെരീത്ത് ദേവന്റെ ആലയത്തിലെ സുര
ക്ഷിതമായ മുറിക്കെതിരെ അവർ ആ മരശാഖ
കൾ കൂട്ടിയിട്ടു. അനന്തരം അവർ ആ മരശാഖ
കൾക്കു തീവച്ച് ആ മുറിയിലുണ്ടായിരുന്നവ
രെയൊക്കെ ചുട്ടുകൊന്നു. അങ്ങനെ ശെഖേം
ഗോപുരത്തിനടുത്തു ജീവിച്ചിരുന്ന ആയിരം
സ്ത്രീപുരുഷന്മാർ വധിക്കപ്പെട്ടു.

## അബീമേലെക്കിന്റെ മരണം

50അനന്തരം അബീമേലെക്കും അവന്റെ
സൈന്യവും തേബെസുനഗരത്തിലേക്കു പോ
യി ആ നഗരം പിടിച്ചെടുത്തു. 51പക്ഷേ നഗര
ത്തിനുള്ളിൽ ശക്തമായൊരു ഗോപുരമുണ്ടായി
രുന്നു. നഗരത്തിലെ മുഴുവൻ നേതാക്കളും മറ്റു
സ്ത്രീപുരുഷന്മാരും ഗോപുരത്തിലേക്കോടി.
ജനങ്ങൾ മുഴുവൻ ഗോപുരത്തിനകത്തായ
പ്പോൾ അവർ പിന്നിൽ നിന്നും വാതിൽ പൂട്ടി.
അനന്തരം അവർ ഗോപുരത്തിന്റെ മച്ചിലേക്കു
കയറി. 52അബീമേലെക്കും സൈന്യവും ഗോ
പുരം ആക്രമിക്കാൻ വന്നു. അബീമേലെക്ക്
ഗോപുരത്തിന്റെ വാതിൽ വരെ പോയി. ഗോ
പുരം കത്തിക്കാനായിരുന്നു അവന്റെ പദ്ധതി.
53പക്ഷേ അബീമേലെക്ക് ഗോപുരത്തിന്റെ
വാതിൽക്കൽ നിൽക്കുമ്പോൾ മച്ചിൽ നിന്നി
രുന്ന ഒരു സ്ത്രീ ഒരു തിരികല്ല് അവന്റെ തല
യിലേക്കിട്ടു. തിരികല്ല് അബീമേലെക്കിന്റെ
തലയോട്ടി തകർത്തുകളഞ്ഞു. 54അബീമേലെക്ക്
തന്റെ ആയുധങ്ങൾ ചുമക്കുന്ന ഭൃത്യനോടു
വേഗം പറഞ്ഞു, “നീ വാളെടുത്ത് എന്നെ
കൊല്ലുക. ‘ഒരു സ്ത്രീ അബീമേലെക്കിനെ
കൊന്നു’ എന്നു ആളുകൾ പറയാതിരിക്കാൻ
നീ തന്നെ എന്നെ വധിക്കണം.” അതിനാൽ
ഭൃത്യൻ അബീമേലെക്കിനെ തന്റെ വാളുകൊ
ണ്ട് കുത്തുകയും അ ബീമേലെക്ക് മരിക്കുകയും
ചെയ്തു. 55അബീമേലെക്ക് മരിച്ചത് യിസ്രാ
യേലുകാർ കണ്ടു. അതിനാൽ അവരെല്ലാം വീടു
കളിലേക്കു മടങ്ങി.

56അങ്ങനെ അബീമേലെക്കിനെ അവൻ
ചെയ്ത പാപങ്ങൾക്കു ദൈവം ശിക്ഷിച്ചു.
തന്റെ എഴുപതു സഹോദരന്മാരെ വധിക്കുക
വഴി അബീമേലെക്ക് തന്റെ പിതാവിനോടു
തന്നെ പാപം ചെയ്തു. 57ശെഖേംനഗരവാസി
കളെയും അവരുടെ പാപങ്ങൾക്കു ദൈവം
ശിക്ഷിച്ചു. അങ്ങനെ ഗിദെയോന്റെ ഇളയ
പുത്രനായിരുന്ന യോഥാമിന്റെ വാക്കുകൾ
യാഥാർത്ഥ്യമായി.

### ന്യായാധിപനായ തോലാ

10 അബീമേലെക്കിന്റെ മരണശേഷം
യിസ്രായേൽജനതയെ രക്ഷിക്കാൻ
ദൈവം മറ്റൊരു ന്യായാധിപനെ അയച്ചു.
തോലാ എന്നായിരുന്നു അയാളുടെ പേര്.
പൂവാ എന്നു പേരായ ഒരാളുടെ പുത്രനായി
രുന്നു തോലാ. ദോദോ എന്നു പേരായ ഒരാളുടെ
പുത്രനായിരുന്നു പൂവാ. യിസ്സാഖാരിന്റെ
ഗോത്രക്കാരനായിരുന്നു തോലാ. ശാമീർനഗര
ത്തിലായിരുന്നു തോലാ താമസിച്ചിരുന്നത്
എഫ്രയീമിലെ മലമ്പ്രദേശത്തായിരുന്നു ശാമീർ
നഗരം. 2തോലാ ഇരുപത്തിമൂന്നു വർഷം
യിസ്രായേലുകാരുടെ ന്യായാധിപനായിരുന്നു.
അനന്തരം തോലാ മരണമടയുകയും ശാമീരിൽ
തന്നെ സംസ്കരിക്കപ്പെടുകയും ചെയ്തു.

### ന്യായാധിപനായ യായീർ

3തോലയുടെ മരണശേഷം മറ്റൊരു ന്യായാ
ധിപനും ദൈവത്താൽ അയയ്ക്കപ്പെട്ടു.
യായീർ എന്നായിരുന്നു അയാളുടെ പേര്.
ഗിലെയാദുപ്രദേശത്തായിരുന്നു അയാൾ വസി
ച്ചിരുന്നത്. യായീർ ഇരുപത്തിരണ്ട് വർഷക്കാലം
യിസ്രായേൽ ജനതയുടെ ന്യായാധിപനായി
രുന്നു. 4യായീരിനു മുപ്പതു പുത്രന്മാരുണ്ടായി
രുന്നു. ആ മുപ്പതു പുത്രന്മാരും മുപ്പതു കഴുത
കളുടെ പുറത്ത് സഞ്ചരിച്ചിരുന്നു.* ഗിലെയാദ്
പ്രദേശത്തെ മുപ്പതു പട്ടണങ്ങൾ ആ മുപ്പതു
പുത്രന്മാരാണ് നിയന്ത്രിച്ചിരുന്നത്. ഇന്നോളം
ആ പട്ടണങ്ങൾ യായീരിന്റെ പട്ടണങ്ങൾ
എന്നാണറിയപ്പെടുന്നത്. 5യായീർ മരണമടയു
കയും കാമോൻ നഗരത്തിൽ സംസ്കരിക്കപ്പെ
ടുകയും ചെയ്തു.

### അമ്മോന്യർ യിസ്രായേലിനോടു യുദ്ധം ചെയ്യുന്നു

6യഹോവ തിന്മയെന്നു വിധിച്ച കാര്യങ്ങൾ
യിസ്രായേൽജനത വീണ്ടും ചെയ്തു. ബാൽ,
അസ്തോരെത്ത് എന്നീ വ്യാജദൈവങ്ങളെ
അവർ ആരാധിക്കാൻ തുടങ്ങി. അവർ അരാമ്യരു
ടെയും സീദോന്യരുടെയും മോവാബ്യരുടെയും
അമ്മോന്യരുടെയും ഫെലിസ്ത്യരുടെയും ദേവ
ന്മാരെ ആരാധിക്കാൻ തുടങ്ങി. അവർ യഹോവ
യിൽനിന്നും വ്യതിചലിക്കുകയും അവനെ
ശുശ്രൂഷിക്കുന്നതു നിർത്തുകയും ചെയ്തു.
7അതിനാൽ യഹോവ യിസ്രായേൽജനത
യോടു കോപിച്ചു. അവരെ തോല്പിക്കാൻ
യഹോവ ഫെലിസ്ത്യരെയും അമ്മോന്യരെ
യും അനുവദിച്ചു. 8അതേ വർഷം തന്നെ അവർ
യോർദ്ദാൻനദിയുടെ കിഴക്കേക്കരയിൽ വസി
ക്കുന്ന യിസ്രായേൽജനതയെ പൂർണ്ണമായും
നശിപ്പിച്ചു. അമോര്യർ താമസിച്ചിരുന്ന ഗിലെ
യാദ്പ്രദേശത്തെ സ്ഥലമായിരുന്നു അത്. ആ
യിസ്രായേലുകാർ പതിനെട്ടു വർഷം യാതന
യനുഭവിച്ചു. 9അനന്തരം അമ്മോന്യർ യോർ
ദ്ദാൻനദി കടന്നുപോയി. അവർ യെഹൂദാ,
ബെന്യാമീൻ, എഫ്രയീംജനതയ്ക്കെതിരെ
യുദ്ധം ചെയ്യാനാണ് പോയത്. അമ്മോന്യർ
യിസ്രായേലുകാർക്ക് വളരെ കുഴപ്പങ്ങളു
ണ്ടാക്കി.
10അതിനാൽ യിസ്രായേലുകാർ യഹോവ
യോടു സഹായത്തിനായി നിലവിളിച്ചു.
അവർ പറഞ്ഞു, "ദൈവമേ, ഞങ്ങൾ നിന
ക്കെതിരെ പാപം ചെയ്തു. ഞങ്ങൾ ഞങ്ങ
ളുടെ ദൈവത്തെ വെടിഞ്ഞ് വ്യാജദൈവമായ
ബാലിനെ ആരാധിച്ചു."
11യഹോവ യിസ്രായേൽജനതയോടു പ്രതി
വചിച്ചു, "ഈജിപ്തുകാർ, അമോര്യർ, അമ്മോ
ന്യർ, ഫെലിസ്ത്യർ എന്നിവർ നിങ്ങളെ പീഡി
പ്പിച്ചപ്പോൾ നിങ്ങൾ എന്നോടു കേണു. ഇവ
രിൽ നിന്നും ഞാൻ നിങ്ങളെ രക്ഷിച്ചു. 12സീദോ
ന്യർ, അമാലേക്യർ, മിദ്യാന്യർ എന്നിവർ
നിങ്ങളെ ഉപദ്രവിച്ചപ്പോൾ നിങ്ങൾ എന്നോടു
കേണു. അവരിൽനിന്നും നിങ്ങളെ ഞാൻ രക്ഷി
ച്ചു. 13പക്ഷേ നിങ്ങൾ എന്നെ വെടിയുകയും
അന്യദൈവങ്ങളെ ആരാധിക്കാൻ തുടങ്ങുകയും
ചെയ്തു. അതിനാൽ നിങ്ങളെ വീണ്ടും രക്ഷി
ക്കാൻ ഞാൻ വിസമ്മതിക്കുന്നു. 14ആ ദേവ
ന്മാരെ ആരാധിക്കാനാണു നിങ്ങൾ തെരഞ്ഞെ
ടുത്തത്. അതിനാൽ അവരെ ചെന്ന് സഹായ
ത്തിനു വിളിക്കുക. നിങ്ങൾ കഷ്ടപ്പെടുമ്പോൾ
ആ ദേവന്മാർ നിങ്ങളെ രക്ഷിക്കട്ടെ."
15പക്ഷേ യിസ്രായേലുകാർ യഹോവയോടു
പറഞ്ഞു, "ഞങ്ങൾ പാപം ചെയ്തു. അങ്ങ
യ്ക്കിഷ്ടമുള്ളത് ഞങ്ങളോടു ചെയ്തു കൊള്ളൂ.
പക്ഷേ ഇന്ന് ഞങ്ങളെ രക്ഷിക്കൂ." 16അനന്തരം
യിസ്രായേലുകാർ അന്യദൈവങ്ങളെ ദൂരേക്കെ
റിഞ്ഞു. അവർ വീണ്ടും യഹോവയെ ആരാധി
ക്കാൻ തുടങ്ങി. അതിനാൽ യഹോവയ്ക്കു
അവരോടു കരുണ തോന്നുകയും ചെയ്തു.
അവരുടെ യാതനകൾ അവൻ കണ്ടിരുന്നു.

### യിഫ്താഹ് നേതാവായി തെരഞ്ഞെടുക്കപ്പെടുന്നു

17അമ്മോന്യർ യുദ്ധത്തിനായി ഒത്തു
ചേർന്നു. ഗിലെയാദ്പ്രദേശത്തായിരുന്നു അവ
രുടെ പാളയം. യിസ്രായേൽജനത ഒന്നിച്ചു
കൂടി. മിസ്പാനഗരത്തിലായിരുന്നു അവരുടെ
താവളം. 18ഗിലെയാദ്പ്രദേശത്തു താമസിക്കുന്ന
ജനങ്ങളുടെ നേതാക്കൾ പറഞ്ഞു, "അമ്മോന്യർ
ക്കെതിരെയുള്ള ആക്രമണത്തിൽ ഞങ്ങളെ
നയിക്കുന്നവൻ ഗിലെയാദിൽ താമസിക്കുന്നവ
രുടെ തലവനായിത്തീരും."
11 ഗിലെയാദിന്റെ ഗോത്രക്കാരനായിരുന്നു
യിഫ്താഹ്. അവൻ ശക്തനായൊരു പട
യാളിയായിരുന്നു. പക്ഷേ യിഫ്താഹ് ഒരു
വേശ്യയുടെ പുത്രനായിരുന്നു. ഗിലെയാദ്
എന്നു പേരായ ഒരാളായിരുന്നു അവന്റെ
പിതാവ്. 2ഗിലെയാദിന്റെ ഭാര്യയ്ക്ക് അനേകം
പുത്രന്മാരുണ്ടായിരുന്നു. ആ പുത്രന്മാർ വളർന്നു
വന്നപ്പോൾ അവർക്ക് യിഫ്താഹിനെ ഇഷ്ട
മില്ലാതായി. അവർ യിഫ്താഹിനെ അവന്റെ
പട്ടണത്തിൽനിന്നും ഓടിച്ചു. അവർ അവ
നോടു പറഞ്ഞു, "ഞങ്ങളുടെ പിതാവിന്റെ
ഭൂമിയിൽനിന്നും ഒട്ടും നിനക്കു ലഭിക്കില്ല. നീ
മറ്റൊരുത്തിയുടെ മകനാണ്." 3അതിനാൽ
യിഫ്താഹ് തന്റെ സഹോദരന്മാരിൽനിന്നും
ഓടിപ്പോയി. തോബിലാണ് അവൻ വസിച്ചത്.
തോബിൽ ഏതാനും വിലകെട്ടവർ അവനെ
അനുഗമിക്കാൻ തുടങ്ങി.
4കുറെക്കാലം കഴിഞ്ഞ് അമ്മോന്യർ യിസ്രാ
യേൽ ജനതയുമായി യുദ്ധം ചെയ്തു. 5അമ്മോ
ന്യർ യിസ്രായേലുകാരെ ആക്രമിച്ചതിനാൽ
ഗിലെയാദിലെ മൂപ്പന്മാർ യിഫ്താഹിനെ
കാണാൻ തോബ്ദേശത്തിലേക്കു പോയി.
യിഫ്താഹ് തോബിൽനിന്നും ഗിലെയാദിലേ

---

**മുപ്പതു … സഞ്ചരിച്ചിരുന്നു** ഇവർ പ്രധാന നേതാക്കന്മാരായിരുന്നുവെന്ന് അതു കാണിക്കുന്നു. ചിലപ്പോൾ ഗിലെയാദിലെ മുപ്പതു പട്ടണങ്ങളുടെ മേയർമാരായിരിക്കാം അവർ.

ക്കു മടങ്ങി വരണമെന്നായിരുന്നു അവരുടെ
ആഗ്രഹം. 6മൂപ്പന്മാർ യിഫ്താഹിനോടു പറ
ഞ്ഞു, “അമ്മോന്യരോടുള്ള നമ്മുടെ യുദ്ധ
ത്തിൽ ഞങ്ങളെ നയിക്കാൻ നീ വരണം.”
7എന്നാൽ യിഫ്താഹ് ഗിലെയാദിലെ മൂപ്പന്മാ
രോടു പറഞ്ഞു, “നിങ്ങൾ എന്നെ എന്റെ
പിതാവിന്റെ വീട്ടിൽനിന്നും ഓടിച്ചു. നിങ്ങ
ളെന്നെ വെറുത്തു. പിന്നെ നിങ്ങൾക്കു കുഴപ്പ
ങ്ങളുണ്ടായപ്പോളെന്തിനാണ് എന്റെ അടു
ത്തേക്കു വന്നിരിക്കുന്നത്?”

8ഗിലെയാദിലെ മൂപ്പന്മാർ യിഫ്താഹി
നോടു പറഞ്ഞു, “ഞങ്ങളിപ്പോൾ നിന്നെ സമീ
പിച്ചതിനു കാരണം അതാണ്. ദയവായി ഞങ്ങ
ളോടൊത്തു വന്ന് അമ്മോന്യരോടു യുദ്ധം
ചെയ്താലും. ഗിലെയാദിൽ മുഴുവൻ വസിക്കു
ന്നവരുടെ നേതാവാകും നീ.” 9അപ്പോൾ യിഫ്
താഹ് ഗിലെയാദിലെ മൂപ്പന്മാരോടു പറഞ്ഞു,
“ഞാൻ ഗിലെയാദിലേക്കു മടങ്ങിവന്ന് അമ്മോ
ന്യരോടു യുദ്ധം ചെയ്യണമെന്ന നിങ്ങളുടെ
ആഗ്രഹം കൊള്ളാം. പക്ഷേ യഹോവ എന്നെ
ജയിക്കാൻ സഹായിച്ചാൽ ഞാനായിരിക്കും
നിങ്ങളുടെ പുതിയ നേതാവ്.”

10ഗിലെയാദിൽനിന്നുള്ള മൂപ്പന്മാർ യിഫ്താ
ഹിനോടു പറഞ്ഞു, “ഞങ്ങൾ പറയുന്നതെല്ലാം
യഹോവ കേൾക്കുന്നുണ്ട്. നീ ഞങ്ങളോടാവശ്യ
പ്പെട്ടതൊക്കെ ഞങ്ങൾ ചെയ്യാമെന്നു വാഗ്
ദാനം ചെയ്യുന്നു.”

11അതിനാൽ യിഫ്താഹ് ഗിലെയാദിലെ
മൂപ്പന്മാരോടൊത്തു പോയി. അവർ യിഫ്താ
ഹിനെ തങ്ങളുടെ നേതാവും സൈന്യാധിപനു
മാക്കി. മിസ്പാനഗരത്തിൽവച്ച് യഹോവ
യുടെ സമക്ഷത്തിൽ യിഫ്താഹ് തന്റെ വാക്കു
കൾ ആവർത്തിച്ചു.

### അമ്മോന്യരാജാവിന് യിഫ്താഹിന്റെ സന്ദേശം

12യിഫ്താഹ് അമ്മോന്യരുടെ രാജാവിന്
സന്ദേശമയച്ചു. ദൂതന്മാർ രാജാവിന് ഈ സന്ദേ
ശം നൽകി, “അമ്മോന്യർക്കും യിസ്രായേലു
കാർക്കുമിടയിലുള്ള പ്രശ്നം എന്താണ്? നിങ്ങ
ളെന്തിനാണ് ഞങ്ങളുടെ സ്ഥലത്ത് യുദ്ധത്തിനു
വന്നത്?”

13അമ്മോന്യരുടെ രാജാവ് യിഫ്താഹിന്റെ
ദൂതന്മാരോടു പറഞ്ഞു, “ഈജിപ്തിൽനിന്നും
വന്നപ്പോൾ യിസ്രായേലുകാർ ഞങ്ങളുടെ
സ്ഥലം കൈയടക്കിയതിനാലാണ് ഞങ്ങളവ
രോടു യുദ്ധം ചെയ്തത്. അർന്നോൻനദി മുതൽ
യാബ്ബോക്കുനദിയിലൂടെ യോർദ്ദാൻനദിവരെ
യുള്ള സ്ഥലമാണവർ കയ്യടക്കിയത്. ഇപ്പോൾ
ഞങ്ങളുടെ സ്ഥലം സമാധാനപരമായി തിരി
ച്ചു തരാൻ യിസ്രായേലുകാരോടു പറയുക.”

14അതിനാൽ യിഫ്താഹിന്റെ ദൂതന്മാർ ഈ
സന്ദേശം യിഫ്താഹിനു തിരികെ നൽകി. അന
ന്തരം യിഫ്താഹ് ദൂതന്മാരെ വീണ്ടും അമ്മോ
ന്യരുടെ രാജാവിന്റെ അടുക്കലേക്കു അയച്ചു.
15അവർ ഈ സന്ദേശവുമായാണ് പോയത്
യിഫ്താഹു പറഞ്ഞത് ഇതാണ്: യിസ്രായേൽ
ജനത മോവാബ്യരുടെയോ അമ്മോന്യരുടെയോ
സ്ഥലം പിടിച്ചെടുത്തിട്ടില്ല. 16യിസ്രായേൽ
ജനത ഈജിപ്തിൽനിന്ന് പുറത്തേക്കു വന്ന
പ്പോൾ അവർ മരുഭൂമിയിലേക്കാണു പോയത്.
യിസ്രായേൽജനത ചെങ്കടലിലേക്കു പോയി.
അനന്തരം അവർ കാദേശിലേക്കു പോയി. 17യി
സ്രായേൽജനത എദോമിലെ രാജാവിന്റെയടു
ത്തേക്കു ദൂതന്മാരെ അയച്ചു. ദൂതന്മാർ ഒരു
ആനുകൂല്യം ആവശ്യപ്പെട്ടു. അവർ പറഞ്ഞു,
“യിസ്രായേൽ ജനതയെ അങ്ങയുടെ നാട്ടി
ലൂടെ കടന്നുപോകാൻ അനുവദിച്ചാലും.”
എന്നാൽ എദോംരാജാവ് അവരുടെ രാജ്യത്തു
കൂടി കടന്നുപോകാൻ ഞങ്ങളെ അനുവദിച്ചി
ല്ല. മോവാബിലെ രാജാവിനും ഞങ്ങൾ സന്ദേ
ശമയച്ചു. എന്നാൽ മോവാബിലെ രാജാവും
അവന്റെ ദേശത്തുകൂടി കടന്നുപോകാൻ
ഞങ്ങളെ അനുവദിച്ചില്ല. അതിനാൽ യിസ്രാ
യേൽജനത കാദേശിൽ തങ്ങി.

18അനന്തരം യിസ്രായേലുകാർ മരുഭൂമിയി
ലൂടെയും എദോം, മോവാബുരാജ്യങ്ങളുടെ
അതിർത്തികളിലൂടെയും അവയെ ചുറ്റിസഞ്ച
രിച്ചു. യിസ്രായേലുകാർ മോവാബ്ദേശ
ത്തിനു കിഴക്കുവശത്തുകൂടി സഞ്ചരിച്ചു. അവർ
മോവാബുദേശത്തിന്റെ അതിർത്തിയായ
അർന്നോൻ നദിയുടെ മറുകരയിൽ തങ്ങളുടെ
പാളയം സ്ഥാപിച്ചു. അവർ മോവാബിന്റെ
അതിർത്തി മുറിച്ചു കടന്നില്ല.

19അനന്തരം യിസ്രായേലുകാർ അമോര്യ
രുടെ രാജാവായ സീഹോന് ദൂതന്മാരെ അയ
ച്ചു. ഹെശ്ബോൻനഗരത്തിലെ രാജാവായി
രുന്നു സീഹോൻ. ദൂതന്മാർ സീഹോനോടു
പറഞ്ഞു, “യിസ്രായേലുകാരെ നിങ്ങളുടെ
നാട്ടിലൂടെ കടന്നുപോകാൻ അനുവദിച്ചാലും.
ഞങ്ങൾക്ക് ഞങ്ങളുടെ നാട്ടിലേക്കു പോക ണം.”
20എന്നാൽ അമോര്യരുടെ രാജാവായ
സീഹോൻ തന്റെ അതിർത്തി മുറിച്ചു കട
ക്കാൻ യിസ്രായേലുകാരെ അനുവദിച്ചില്ല.
സീഹോൻ തന്റെ ആളുകളെ മുഴുവൻ സംഘ
ടിപ്പിച്ച് യഹസിൽ ഒരു പാളയമുണ്ടാക്കി.
അനന്തരം അമോര്യർ യിസ്രായേലുകാരുമായി
യുദ്ധം ചെയ്തു. 21പക്ഷേ യിസ്രായേലിന്റെ
ദൈവമായ യഹോവ സീഹോനെയും സൈ
ന്യത്തെയും തോല്പിക്കാൻ യിസ്രായേലുകാരെ
സഹായിച്ചു. അതിനാൽ അമോര്യരുടെ സ്ഥലം
യിസ്രായേലുകാരുടെ സ്വത്തായി. 22അങ്ങനെ
അമോര്യരുടെ ഭൂമി മുഴുവൻ യിസ്രായേലുകാ
ർക്കു കിട്ടി. അർന്നോൻനദി മുതൽ യബ്ബോക്ക്
നദി വരെ ആ ഭൂമി ഉണ്ടായിരുന്നു. ആ സ്ഥലം
മരുഭൂമി മുതൽ യോർദ്ദാൻനദിവരെയും ഉണ്ടാ
യിരുന്നു.

23അമ്മോര്യരെ അവരുടെ നാട്ടിൽനിന്നും
ഓടിച്ചത് യിസ്രായേലിന്റെ ദൈവമാകുന്ന
യഹോവയായിരുന്നു. യഹോവ ആ സ്ഥലം
യിസ്രായേലുകാർക്ക് നൽകുകയും ചെയ്തു.
യിസ്രായേലുകാരെ ഇവിടെ നിന്നും ഓടിക്കാ
മെന്ന് നീ കരുതുന്നുണ്ടോ? 24തീർച്ചയായും
നിങ്ങൾക്ക് നിങ്ങളുടെ ദേവനായ കെമോശ്
നൽകിയ നാട്ടിൽ താമസിക്കാം. അതിനാൽ
ഞങ്ങളുടെ ദൈവമാകുന്ന യഹോവ ഞങ്ങ
ൾക്കു തന്ന സ്ഥലത്ത് ഞങ്ങളും താമസിക്കും!
25സിപ്പോരിന്റെ പുത്രനായ ബാലാക്കിനേ
ക്കാൾ* കേമനാണോ നീ? മോവാബ് ദേശത്തെ
രാജാവായിരുന്നു അവൻ. അവൻ യിസ്രായേ
ലുകാരുമായി തർക്കിച്ചുവോ? യിസ്രായേലുകാ
രുമായി സത്യത്തിൽ അവൻ യുദ്ധം ചെയ്തോ?
26യിസ്രായേലുകാർ ഹെശ്ബോൻ നഗരത്തി
ലും അതിനു ചുറ്റുമുള്ള പട്ടണങ്ങളിലും മുന്നൂ
റോളം വർഷം താമസിച്ചു. അരോവേർ നഗര
ത്തിലും അതിനു ചുറ്റുമുള്ള പട്ടണങ്ങളിലു

---

**സിപ്പോരിന്റെ ... ബാലാക്ക്** അയാളുടെ കഥയ്ക്ക് സംഖ്യ. 22-24 കാണുക.

മായി യിസ്രായേൽജനത മുന്നൂറോളം വർഷം
താമസിച്ചു. അവർ അർന്നോൻ നദിയുടെ തീര
ത്തുള്ള നഗരങ്ങളിൽ മുന്നൂറോളം വർഷം താമ
സിച്ചു. ആ സമയമത്രയും എന്താണ് ഈ നഗര
ങ്ങൾ പിടിച്ചെടുക്കാൻ നിങ്ങൾ ശ്രമിക്കാ
ഞ്ഞത്? 27യിസ്രായേലുകാർ നിങ്ങൾക്കെതിരെ
പാപം ചെയ്തിട്ടില്ല. എന്നാൽ ഞങ്ങളോടു
യുദ്ധം ചെയ്യുന്നതിലൂടെ നിങ്ങൾ കൊടിയ
തിന്മയാണ് യിസ്രായേലുകാരോടു ചെയ്യുന്നത്.
യിസ്രായേലുകാരാണോ അമ്മോന്യരാണോ
ശരി എന്ന് യഥാർത്ഥ ന്യായാധിപനായ
യഹോവ നിശ്ചയിക്കട്ടെ!"

28യിഫ്താഹിന്റെ ഈ സന്ദേശം ചെവി
ക്കൊള്ളാൻ അമ്മോന്യരുടെ രാജാവ് കൂട്ടാക്കി
യില്ല.

## യിഫ്താഹിന്റെ വാഗ്ദാനം

29അനന്തരം യഹോവയുടെ ആത്മാവ്
യിഫ്താഹിലേക്കു വന്നു. യിഫ്താഹ്, ഗിലെ
യാദിന്റെയും മനശ്ശെയുടെയും പ്രദേശത്തു
കൂടി കടന്നുപോയി. അവൻ ഗിലെയാദിലെ
മിസ്പാനഗരത്തിലേക്കു പോയി. ഗിലെയാ
ദിലെ മിസ്പാനഗരത്തിൽനിന്നും യിഫ്താഹ്
അമ്മോന്യരുടെ നാട്ടിലേക്കു കടന്നുപോയി.

30യിഫ്താഹ് യഹോവയോടു ഒരു വാഗ്ദാനം
ചെയ്തു. അവൻ പറഞ്ഞു, "അങ്ങ് അമ്മോ
ന്യരെ തോല്പിക്കാൻ എന്നെ അനുവദിച്ചാലും,
31ഞാൻ വിജയത്തോടെ മടങ്ങിവരുമ്പോൾ
എന്റെ വീട്ടിൽനിന്നും ആദ്യം പുറത്തേക്കു വരു
ന്നത് ഞാൻ അങ്ങയ്ക്കു നൽകാം. ഒരു ഹോമയാ
ഗമായി ഞാനതു യഹോവയ്ക്കു നൽകാം."

32അനന്തരം യിഫ്താഹ് അമ്മോന്യരുടെ
സ്ഥലത്തേക്കു പോയി. അമ്മോന്യരുമായി
യിഫ്താഹ് ഏറ്റുമുട്ടി. അവരെ തോല്പിക്കാൻ
യഹോവ അവനെ സഹായിച്ചു. 33അരോവേർ
നഗരം മുതൽ മിന്നീത്തുനഗരം വരെ അവൻ
അവരെ തോല്പിച്ചു. യിഫ്താഹ് ഇരുപതു നഗ
രങ്ങൾ പിടിച്ചെടുത്തു. അനന്തരം അവൻ
ആബേൽ-കെരാമീംനഗരം വരെ അമ്മോന്യ
രോടു യുദ്ധം ചെയ്തു. യിസ്രായേലുകാർ
അമ്മോന്യരെ തോല്പിച്ചു. അമ്മോന്യർക്ക് അത്
വലിയൊരു പരാജയമായിരുന്നു.

34യിഫ്താഹ് മിസ്പയിലേക്കു മടങ്ങി
പ്പോയി. യിഫ്താഹ് തന്റെ വീട്ടിലേക്കു
പോയപ്പോൾ അവന്റെ പുത്രി അവനെ
കാണാൻ വീട്ടിൽനിന്ന് ഇറങ്ങിവന്നു. അവൾ
തമ്പുരുമീട്ടുകയും നൃത്തം ചെയ്യുകയുമായി
രുന്നു. അവന്റെ ഒരേയൊരു പുത്രിയായിരുന്നു
അവൾ. യിഫ്താഹ് അവളെ വളരെ സ്നേഹി
ച്ചിരുന്നു. യിഫ്താഹിന് മറ്റു പുത്രന്മാരോ
പുത്രിമാരോ ഉണ്ടായിരുന്നില്ല. 35തന്റെ വീട്ടിൽ
നിന്ന് ആദ്യം പുറത്തേക്കിറങ്ങി വന്നത് തന്റെ
പുത്രിയാണെന്നു കണ്ട യിഫ്താഹ് തന്റെ
ദു:ഖം പ്രകടിപ്പിക്കാൻ സ്വന്തം വസ്ത്രങ്ങൾ
വലിച്ചുകീറി. എന്നിട്ടവൻ പറഞ്ഞു, "എന്റെ
മകളേ! നീ എന്നെ കഷ്ടത്തിലാക്കിയല്ലോ. നീ
എന്നെ വളരെ വളരെ ദു:ഖിതനാക്കിയിരിക്കു
ന്നു. ഞാൻ യഹോവയോടു ഒരു വാഗ്ദാനം
ചെയ്തിരുന്നു. എനിക്കതു മാറ്റാനും പറ്റില്ല!"

36അപ്പോൾ യിഫ്താഹിന്റെ പുത്രി അവ
നോടു പറഞ്ഞു, "അപ്പാ, അങ്ങ് യഹോവയോ
ടൊരു വാഗ്ദാനം ചെയ്തു. അതിനാൽ അങ്ങ്
അത് പാലിക്കണം. അങ്ങ് ചെയ്യാമെന്നു പറ
ഞ്ഞത് എന്തായാലും ചെയ്യുക. അങ്ങയുടെ
ശത്രുക്കളായ അമ്മോന്യരെ തോല്പിക്കാൻ
യഹോവയാണല്ലോ അങ്ങയെ സഹായിച്ചത്."
37അനന്തരം യിഫ്താഹിന്റെ പുത്രി അവ
ളുടെ പിതാവിനോടു പറഞ്ഞു, "എന്നാൽ
എനിക്കുവേണ്ടി ഈ ഒരു കാര്യം ആദ്യം ചെയ്യൂ.
രണ്ടു മാസത്തേക്ക് ഒറ്റയ്ക്കായിരിക്കാൻ എന്നെ
അനുവദിക്കൂ. എന്നെ മലകളിലേക്കു പോകു
വാൻ അനുവദിക്കൂ. ഞാൻ വിവാഹം കഴിക്കു
കയോ കുട്ടികളെ പ്രസവിക്കുകയോ ചെയ്തി
ട്ടില്ല. അതിനാൽ എന്നെയും എന്റെ കൂട്ടുകാ
രെയും ഒന്നിച്ചു കരയാൻ പോകാൻ അനുവദി
ച്ചാലും."

38യിഫ്താഹു പറഞ്ഞു, "പോയി അങ്ങനെ
ചെയ്തോളൂ." യിഫ്താഹ് അവളെ രണ്ടു മാസ
ത്തേക്ക് ദൂരേക്കയച്ചു. യിഫ്താഹിന്റെ പുത്രി
യും അവളുടെ കൂട്ടുകാരും പർവ്വതങ്ങളിൽ താമ
സിച്ചു. അവൾക്ക് വിവാഹം കഴിക്കാനും കുട്ടി
കൾക്കു ജന്മം നൽകുവാനും കഴിയാത്തതിൽ
അവർ കരഞ്ഞു.

39രണ്ടു മാസങ്ങളുടെ അവസാനം യിഫ്താ
ഹിന്റെ പുത്രി അവളുടെ പിതാവിന്റെയടു
ത്തേക്കു മടങ്ങിയെത്തി. യിഫ്താഹ് യഹോ
വയോടു വാഗ്ദാനം ചെയ്തത് പാലിച്ചു.
യിഫ്താഹിന്റെ പുത്രി ഒരു കാലത്തും ആരു
മായും ലൈംഗികബന്ധത്തിൽ ഏർപ്പെട്ടില്ല.
അതിനാൽ ഇത് യിസ്രായേലിൽ ഒരാചാര
മായി മാറി. 40എല്ലാ വർഷവും യിസ്രായേ
ലിലെ സ്ത്രീകൾ ഗിലെയാദിലെ യിഫ്താഹി
ന്റെ പുത്രിയെ അനുസ്മരിച്ചു. എല്ലാ വർഷ
വും നാലു ദിവസം യിസ്രായേൽസ്ത്രീകൾ
യിഫ്താഹിന്റെ പുത്രിക്കുവേണ്ടി കരഞ്ഞു.

## യിഫ്താഹും എഫ്രയീമും

12 എഫ്രയീമിന്റെ ഗോത്രക്കാർ തങ്ങളുടെ
ഭടന്മാരെ മുഴുവൻ വിളിച്ചുകൂട്ടി. അന
ന്തരം അവർ നദി മുറിച്ചുകടന്ന് സാഫോൺ
നഗരത്തിലേക്കു പോയി. അവർ യിഫ്താഹി
നോടു പറഞ്ഞു, "അമ്മോന്യരോടുള്ള യുദ്ധ
ത്തിൽ നിങ്ങളെ സഹായിക്കാനെന്താണ്
ഞങ്ങളെ വിളിക്കാതിരുന്നത്? ഞങ്ങൾ നിന്നെ
നിന്റെ വീട്ടിനുള്ളിലാക്കി വീടു കത്തിക്കും."

2യിഫ്താഹ് അവരോട് മറുപടി പറഞ്ഞു,
"അമ്മോന്യർ നമുക്ക് വളരെയധികം പ്രശ്ന
ങ്ങൾ ഉണ്ടാക്കിയിരുന്നു. അതിനാൽ ഞാനും
എന്റെ ആളുകളും അവരോടു യുദ്ധം ചെയ്തു.
ഞാൻ നിങ്ങളെ വിളിച്ചുവെങ്കിലും നിങ്ങൾ
ഞങ്ങളെ സഹായിക്കാൻ വന്നില്ല.3നിങ്ങൾ
ഞങ്ങളെ സഹായിച്ചില്ലെന്നു ഞാൻ കണ്ടു.
അതിനാൽ ഞാനെന്റെ സ്വന്തം ജീവൻ തന്നെ
അപകടപ്പെടുത്തി അമ്മോന്യരോടു യുദ്ധം
ചെയ്യാൻ നദി കടന്നുപോയി. അവരെ തോല്പി
ക്കാൻ യഹോവ എന്നെ സഹായിച്ചു. ഇപ്പോൾ
നിങ്ങളെന്തിനാണ് എന്നോടു യുദ്ധം ചെയ്യാൻ
വന്നിരിക്കുന്നത്?"

4അനന്തരം യിഫ്താഹ്, ഗിലെയാദുകാരെ
ഒന്നിച്ചു വിളിച്ചുകൂട്ടി. അവർ എഫ്രയീം
ഗോത്രക്കാരോടു യുദ്ധം ചെയ്തു. ഗിലെയാദു
കാരെ അപമാനിച്ചതുകൊണ്ടാണ് അവർ എഫ്ര
യീംകാരോടു യുദ്ധം ചെയ്തത്. അവർ പറ
ഞ്ഞു, "നിങ്ങൾ ഗിലെയാദുകാർ എഫ്രയീമു
കാരിൽ അവശേഷിക്കുന്നവരല്ലാതെ മറ്റൊന്നു
മല്ല! നിങ്ങൾക്ക് സ്വന്തമായി സ്ഥലം പോലു
മില്ല. നിങ്ങളിൽ ഒരു വിഭാഗം എഫ്രയീമുകാരു

ടെയും ഒരു ഭാഗം മനശ്ശേയുടേതുമാണ്.” ഗിലെയാദുകാർ എഫ്രയീമുകാരെ തോല്പിച്ചു.

5ജനങ്ങൾ യോർദ്ദാൻനദി കുറുകെ കടന്നിരുന്ന സ്ഥലങ്ങൾ ഗിലെയാദുകാർ പിടിച്ചെടുത്തു. ആ സ്ഥലങ്ങൾ എഫ്രയീമിന്റെ രാജ്യംവരെയുണ്ടായിരുന്നു. എപ്പോഴെങ്കിലും എഫ്രയീമിൽ അവശേഷിക്കുന്ന ഒരാൾ നദിയിലേക്കു വന്ന്, “ഞാൻ നദി മുറിച്ചു കടക്കട്ടെ?” എന്നു ചോദിച്ചാൽ ഗിലെയാദുകാർ അവനോടു, “നീ എഫ്രയീമുകാരനാണോ” എന്നു ചോദിക്കും. “അല്ല” എന്നവൻ പറഞ്ഞാൽ, 6അവർ പറയും, “‘ശിബ്ബോലെത്ത്’ എന്നു പറയുക.” എഫ്രയീമുകാർക്ക് അത് ശരിയായി ഉച്ചരിക്കാൻ കഴിയില്ല. അയാൾ “സിബ്ബോലെത്ത്” എന്നു ഉച്ചരിക്കും. അങ്ങനെ അയാൾ “സിബ്ബോലെത്ത്” എന്നു പറഞ്ഞാൽ അയാൾ എഫ്രയീമുകാരനാണെന്ന് ഗിലെയാദുകാർക്ക് മനസ്സിലാകും. അതിനാൽ അവർ അവനെ ആ കടവിൽവച്ചു വധിക്കും. അവർ നാല്പത്തീരായിരം എഫ്രയീമുകാരെ വധിച്ചു

7യിഫ്താഹ് ആറു വർഷത്തേക്ക് യിസ്രായേലുകാരുടെ ന്യായാധിപനായിരുന്നു. അനന്തരം ഗിലെയാദുകാരനായ യിഫ്താഹ് മരണമടഞ്ഞു. അവർ അവനെ ഗിലെയാദിലെ അവന്റെ പട്ടണത്തിൽ സംസ്കരിച്ചു.

### ന്യായാധിപനായ ഇബ്സാൻ

8യിഫ്താഹിന്റെ മരണശേഷം ഇബ്സാൻ
എന്നൊരാൾ യിസ്രായേലിന്റെ ന്യായാധിപ
നായിരുന്നു. ബേത്ത്ലേഹെംനഗരക്കാരനായി
രുന്നു ഇബ്സാൻ. 9ഇബ്സാന് മുപ്പതു പുത്ര
ന്മാരും മുപ്പത് പുത്രിമാരുമുണ്ടായിരുന്നു. അവന്റെ ബന്ധുക്കളല്ലാത്തവരെ വിവാഹം കഴിക്കണമെന്നവൻ തന്റെ മുപ്പതു പുത്രിമാരോടും നിർദ്ദേശിച്ചിരുന്നു. അയാൾ തന്റെ ബന്ധുക്കളല്ലാത്ത മുപ്പതു സ്ത്രീകളെ കണ്ടെത്തുകയും അവരെ അവന്റെ പുത്രന്മാർ വിവാഹം കഴിക്കുകയും ചെയ്തു. ഇബ്സാൻ ഏഴു വർഷത്തേക്ക് യിസ്രായേലുകാരുടെ ന്യായാധിപനാ
യിരുന്നു. 10അനന്തരം ഇബ്സാൻ മരണമടഞ്ഞു.
ബേത്ത്ലേഹെംനഗരത്തിൽ അവൻ സംസ്കരിക്കപ്പെട്ടു.

### ന്യായാധിപനായ ഏലോൻ

11ഇബ്സാനു ശേഷം ഏലോൻ എന്നൊരാളായിരുന്നു യിസ്രായേലുകാരുടെ ന്യായാധിപൻ. സെബൂലൂൻഗോത്രക്കാരനായിരുന്നു അയാൾ. അയാൾ പത്തു വർഷത്തേക്ക് യിസ്രായേലുകാ
രുടെ ന്യായാധിപനായിരുന്നു. 12അനന്തരം
സെബൂലൂൻഗോത്രക്കാരനായ ഏലോൻ മരിച്ചു. അയാൾ സെബൂലൂൻദേശത്തെ അയ്യാലോനിൽ സംസ്കരിക്കപ്പെട്ടു.

### അബ്ദോൻ എന്ന ന്യായാധിപൻ

13ഏലോന്റെ മരണശേഷം ഹില്ലേലിന്റെ
പുത്രനായ അബ്ദോൻ എന്നൊരാൾ യിസ്രായേലുകാരുടെ ന്യായാധിപനായിരുന്നു.
അയാൾ പിരാഥോൻ നഗരക്കാരനായിരുന്നു.
14അബ്ദോന് നാല്പതു പുത്രന്മാരും മുപ്പതു
പൗത്രന്മാരും ഉണ്ടായിരുന്നു. അവർ എഴുപതു കഴുതകളുടെ പുറത്ത് സഞ്ചരിച്ചിരുന്നു. അബ്ദോൻ എട്ടു വർഷക്കാലം യിസ്രായേലുകാരുടെ
ന്യായാധിപനായിരുന്നു. 15അനന്തരം ഹില്ലേ
ലിന്റെ പുത്രനായ അബ്ദോൻ മരിച്ചു. പിരാഥോൻനഗരത്തിൽ അവൻ സംസ്കരിക്കപ്പെട്ടു. എഫ്രയീംദേശത്തായിരുന്നു പിരാഥോൻ. അമാലേക്യർ വസിച്ചിരുന്ന മലമ്പ്രദേശത്തായിരുന്നു ഇത്.

### ശിംശോന്റെ ജനനം

13 യിസ്രായേലുകാർ വീണ്ടും തിന്മ ചെയ്യുന്നത് യഹോവ കണ്ടു. അതിനാൽ അവരുടെമേൽ നാല്പതു വർഷം ഭരണം നടത്താൻ യഹോവ ഫെലിസ്ത്യരെ അനുവദിച്ചു.

2സോരാഥു നഗരക്കാരനായ മനോഹാ
എന്നൊരാളുണ്ടായിരുന്നു. ദാന്റെ ഗോത്രക്കാരനായിരുന്നു അയാൾ. മനോഹയ്ക്ക് ഒരു ഭാര്യയുണ്ടായിരുന്നു. അവൾ വന്ധ്യയായിരുന്നു.
3യഹോവയുടെ ദൂതൻ മനോഹയുടെ ഭാര്യ
യ്ക്ക് പ്രത്യക്ഷപ്പെട്ടു. അവൻ പറഞ്ഞു, “നീ വന്ധ്യയാണ്, പക്ഷേ നീ ഗർഭം ധരിക്കുകയും നിനക്കൊരു പുത്രനുണ്ടാകുകയും ചെയ്യും.
4വീഞ്ഞോ മദ്യമോ നീ കുടിക്കരുത്. അശുദ്ധ
മായ* ഭക്ഷണം കഴിക്കരുത്. 5എന്തുകൊണ്ടെ
ന്നാൽ നീ ഗർഭിണിയാണ്. നിനക്കൊരു പുത്രനുണ്ടാകും. അവൻ വിശിഷ്ടമായ രീതിയിൽ അവന്റെ ജനനത്തിന് മുമ്പുതന്നെ ദൈവത്തിന് സമർപ്പിക്കപ്പെടും: അവൻ ഒരു നാസീർ ആയിരിക്കും. അതിനാൽ നീ ഒരിക്കലും അവന്റെ മുടി മുറിക്കരുത്. അവന്റെ ജനനത്തിനു മുമ്പുതന്നെ അവൻ ദൈവത്തിന്റേതായിരിക്കും. ഫെലിസ്ത്യരുടെ ശക്തിയിൽ നിന്നവൻ യിസ്രായേലുകാരെ രക്ഷിക്കും.”

6അനന്തരം അവൾ തന്റെ ഭർത്താവിന്റെ അടുക്കലേക്കു പോകുകയും ഉണ്ടായ കാര്യങ്ങൾ അയാളോടു പറയുകയും ചെയ്തു. അവൾ പറഞ്ഞു, “ഒരു ദൈവപുരുഷൻ എന്റെ അടുത്തേക്കു വന്നു. അയാൾ ദൈവത്തിന്റെ ഒരു ദൂതനെപ്പോലെ കാണപ്പെട്ടു. അവൻ എന്നെ ഭയപ്പെടുത്തി. അവൻ എവിടെനിന്നാണ് വന്നതെന്ന് ഞാനവനോടു ചോദിച്ചില്ല. അവൻ
എന്നോട് അവന്റെ പേരു പറഞ്ഞില്ല. 7പക്ഷേ,
അവനെന്നോടു പറഞ്ഞു, ‘നീ ഗർഭിണിയാണ്, നീ ഒരു പുത്രനെ പ്രസവിക്കുകയും ചെയ്യും. വീഞ്ഞോ മറ്റു മദ്യമോ കുടിക്കരുത്. അശുദ്ധ ഭക്ഷണം കഴിക്കരുത്. കാരണം ആ ശിശു വിശിഷ്ടമായ ഒരു രീതിയിൽ ദൈവത്തിനു സമർപ്പിക്കപ്പെടും. ജനിക്കുന്നതിനു മുമ്പുമുതൽ മരണംവരെയും അവൻ ദൈവത്തിന്റേതാണ്.’”

8അനന്തരം മനോഹ യഹോവയോടു പ്രാർത്ഥിച്ചു, “യഹോവേ, ദയവായി ആ ദൈവപുരുഷനെ വീണ്ടും ഞങ്ങളുടെ അടുത്തേക്ക് അയയ്ക്കുക. ഉടനെ പിറക്കാനിരിക്കുന്ന ശിശുവിനുവേണ്ടി ഞങ്ങൾ എന്തു ചെയ്യണമെന്ന് അവൻ ഞങ്ങളെ പഠിപ്പിക്കട്ടെ.”

9മനോഹയുടെ പ്രാർത്ഥന ദൈവം കേട്ടു. ദൈവത്തിന്റെ ദൂതൻ ആ സ്ത്രീയുടെ അടുത്തേക്കു വീണ്ടും വന്നു. അവൾ ഒരു വയലിൽ ഇരിക്കുകയായിരുന്നു. അവളുടെ ഭർത്താവായ മനോഹ അവളോടൊപ്പം ഉണ്ടായിരുന്നില്ല.
10അതിനാൽ അവൾ തന്റെ ഭർത്താവിനോടു
പറയാനോടി. “അയാൾ തിരികെ വന്നിരിക്കുന്നു! മുമ്പൊരു ദിവസം എന്റെ അടുത്തുവന്നവൻ ഇതാ ഇവിടെയെത്തിയിരിക്കുന്നു!”

---

**അശുദ്ധമായ** അഥവാ “അസ്വീകാര്യം.” ശുദ്ധമല്ലാത്തതോ ദൈവാരധനയ്ക്ക് ഉപയോഗിക്കാനാവാത്തതോ ആയത്. ശുദ്ധവും അശുദ്ധവുമായ കാര്യങ്ങളെച്ചൊല്ലി പഴയനിയമത്തിലുള്ള ചട്ടങ്ങൾക്ക് ലേവ്യ 11-15 കാണുക.

11മനോഹ എഴുന്നേറ്റു തന്റെ ഭാര്യയോടൊ
പ്പം പോയി. അയാളുടെ അടുത്തെത്തിയ
പ്പോൾ അവൻ ചോദിച്ചു, "മുമ്പ് എന്റെ ഭാര്യ
യോടു സംസാരിച്ച അതേ ആളു തന്നെയാണോ
അങ്ങ്?" ദൂതൻ പറഞ്ഞു, "അതേ."
12അതിനാൽ മനോഹ ചോദിച്ചു, "അങ്ങു
പറയുന്നതുപോലെ സംഭവിക്കുമെന്ന് ഞാൻ
കരുതുന്നു. കുട്ടി ഏതുതരം ജീവിതമായിരിക്കും
നയിക്കുക? എന്തായിരിക്കും അവന്റെ പ്രവൃ
ത്തി?"
13യഹോവയുടെ ദൂതൻ മനോഹയോടു
പറഞ്ഞു, "ഞാൻ പറഞ്ഞ കാര്യങ്ങളെല്ലാം
നിന്റെ ഭാര്യ ചെയ്യണം.
14"ഒരു മുന്തിരിവള്ളിയിൽ ഉണ്ടാകുന്നതൊ
ന്നും അവൾ തിന്നരുത്. വീഞ്ഞോ മദ്യമോ
അവൾ കുടിക്കരുത്. അശുദ്ധഭക്ഷണമൊന്നും
അവൾ തിന്നരുത്. അവളോടു ഞാൻ ചെയ്യാൻ
കല്പിച്ചതെല്ലാം അവൾ ചെയ്യണം."
15അനന്തരം മനോഹ യഹോവയുടെ ദൂത
നോടു പറഞ്ഞു,"കുറച്ചുസമയം അങ്ങ് ഞങ്ങ
ളോടൊപ്പമുണ്ടാകണമെന്ന് ഞങ്ങൾ ആഗ്രഹി
ക്കുന്നു. അങ്ങയ്ക്കുവേണ്ടി ഒരു കോലാട്ടിൻ
കുട്ടിയെ പാകപ്പെടുത്താൻ ഞങ്ങൾ ആഗ്രഹി
ക്കുന്നു." 16യഹോവയുടെ ദൂതൻ മനോഹ
യോടു പറഞ്ഞു, "നീ എന്നെ പോകാനനുവദി
ച്ചില്ലെങ്കിലും നിങ്ങളുടെ ഭക്ഷണം ഞാൻ കഴി
ക്കില്ല. എന്നാൽ എന്തെങ്കിലും തയ്യാറാക്കാൻ
നിനക്കാഗ്രഹമുണ്ടെങ്കിൽ അത് ഒരു ഹോമയാ
ഗമായി യഹോവയ്ക്കു സമർപ്പിക്കുക." അവൻ
യഥാർത്ഥത്തിൽ യഹോയുടെ ദൂതനായിരു
ന്നെന്ന് മനോഹയ്ക്ക് അറിയില്ലായിരുന്നു.
17അപ്പോൾ മനോഹ യഹോവയുടെ ദൂത
നോടു പറഞ്ഞു, "നിന്റെ പേരെന്താണ്. നീ
പറഞ്ഞതെല്ലാം സംഭവിക്കുമ്പോൾ നിന്നെ മഹ
ത്വപ്പെടുത്താമല്ലോ എന്നതുകൊണ്ടാണ് ഞങ്ങ
ളത് അറിയാനാഗ്രഹിക്കുന്നത്." 18യഹോവ
യുടെ ദൂതൻ പറഞ്ഞു, "നീ എന്തിനാണെന്റെ
പേരു ചോദിക്കുന്നത്? നിനക്ക് അത് വിശ്വസി
ക്കുക അത്ഭുതകരമായിരിക്കും." 19അനന്തരം
മനോഹ ഒരു കോലാട്ടിൻകുട്ടിയെ ഒരു പാറ
യിൽ ബലിയർപ്പിച്ചു. അവൻ ആടിനെ ബലി
യർപ്പിക്കുകയും അത്ഭുതങ്ങൾ പ്രവർത്തിക്കു
ന്നവനായ ദൈവത്തിന് ഒരു ധാന്യബലിയർ
പ്പിക്കുകയും ചെയ്തു. 20മനോഹയും അവന്റെ
ഭാര്യയും സംഭവങ്ങളൊക്കെ നിരീക്ഷിക്കുകയാ
യിരുന്നു. യാഗപീഠത്തിൽനിന്നും ആകാശത്തി
ലേക്കു തീനാളങ്ങൾ ഉയർന്നപ്പോൾ യഹോവ
യുടെ ദൂതൻ അഗ്നിയിൽ സ്വർഗ്ഗത്തിലേക്കു
കയറിപ്പോയി!

ഇതു കണ്ടപ്പോൾ മനോഹയും ഭാര്യയും ദൈ
വത്തിനു മുമ്പിൽ വണങ്ങി നമസ്കരിച്ചു.
21അയാൾ യഹോവയുടെ ദൂതനായിരുന്നുവെ
ന്ന് മനോഹയ്ക്ക് ഒടുവിൽ മനസ്സിലായി. ആ
ദൂതൻ വീണ്ടും അവർക്കു പ്രത്യക്ഷപ്പെട്ടില്ല.
22മനോഹ തന്റെ ഭാര്യയോടു പറഞ്ഞു,
"നമ്മൾ ദൈവത്തെ കണ്ടു! ഇതു മൂലം തീർച്ച
യായും നമ്മൾ മരിക്കും!"
23എന്നാൽ അവന്റെ ഭാര്യ അവനോടു പറ
ഞ്ഞു, "യഹോവയ്ക്കു നമ്മെ കൊല്ലണമെ
ന്നില്ല. അവന് നമ്മെ കൊല്ലണമെന്നുണ്ടായിരു
ന്നെങ്കിൽ നമ്മുടെ ഹോമയാഗമോ ധാന്യബ
ലിയോ അവൻ സ്വീകരിക്കുമായിരുന്നില്ല.
ഇതൊന്നും അവൻ നമ്മെ കാണിക്കുകയുമില്ലാ
യിരുന്നു. ഇക്കാര്യങ്ങൾ അവൻ നമ്മോടു പറ
യുകയുമില്ലായിരുന്നു."
24അങ്ങനെ ആ സ്ത്രീയ്ക്ക് ഒരാൺകുട്ടി
പിറന്നു. അവൾ അവന് ശിംശോൻ എന്നു
പേരിട്ടു. ശിംശോൻ വളരുകയും യഹോവ അവ
നെ അനുഗ്രഹിക്കുകയും ചെയ്തു. 25അവൻ
മഹനേദാനിലായിരുന്നപ്പോൾ യഹോവയുടെ
ആത്മാവ് അവനിൽ പ്രവർത്തിക്കാൻ തുടങ്ങി.
സോരായ്ക്കും എസ്തായോലിനും ഇടയ്ക്കുള്ള
നഗരമായിരുന്നു അത്.

## ശിംശോന്റെ വിവാഹം

14 ശിംശോൻ തിമ്നാനഗരത്തിലേക്കിറങ്ങി
പ്പോയി. അവൻ അവിടെ ഒരു ഫെലി
സ്ത്യയുവതിയെ കണ്ടു. 2വീട്ടിൽ മടങ്ങിയെ
ത്തിയപ്പോൾ അവൻ തന്റെ മാതാപിതാക്ക
ളോടു പറഞ്ഞു, "തിമ്നയിൽ ഞാനൊരു
ഫെലിസ്ത്യക്കാരിയെ കണ്ടു. നിങ്ങൾ അവളെ
എനിക്കു ഭാര്യയായി തരണം. എനിക്കവളെ
വിവാഹം കഴിക്കണം."
3അവന്റെ മാതാപിതാക്കൾ മറുപടി പറ
ഞ്ഞു,"നീ ഒരു ഫെലിസ്ത്യക്കാരിയെ വിവാഹം
കഴിക്കാനാഗ്രഹിക്കുന്നുവോ? നിനക്ക് വിവാഹം
കഴിക്കുവാൻ യിസ്രായേലിൽ ഒരു പെൺകുട്ടി
യില്ലയോ? അവർ പരിച്ഛേദിക്കപ്പെട്ടവർ
കൂടെയല്ല." പക്ഷേ ശിംശോൻ പറഞ്ഞു,
"അവളെ എനിക്കായി നേടുക! അവളെയാണ്
എനിക്കു വേണ്ടത്!" 4യഹോവയുടെ ആഗ്രഹം
അതായിരുന്നുവെന്ന് ശിംശോന്റെ മാതാപിതാ
ക്കൾക്കറിയില്ലായിരുന്നു. ഫെലിസ്ത്യർക്കെ
തിരെ എന്തെങ്കിലും ചെയ്യാൻ യഹോവ ഒരു
മാർഗ്ഗം അന്വേഷിക്കുകയായിരുന്നു. അപ്പോൾ
ഫെലിസ്ത്യർ യിസ്രായേലുകാർക്കുമേൽ
ഭരണം നടത്തുകയായിരുന്നു.
5ശിംശോൻ തന്റെ മാതാപിതാക്കളൊന്നിച്ച്
തിമ്നാനഗരത്തിലേക്കിറങ്ങിപ്പോയി. ആ നഗ
രത്തിനടുത്തുള്ള മുന്തിരിത്തോപ്പുകൾവരെ
അവർ പോയി. അവിടെ ഒരു സിംഹക്കുട്ടി
പെട്ടെന്ന് അലറിക്കൊണ്ട് ശിംശോന്റെമേൽ
ചാടി വീണു! 6യഹോവയുടെ ആത്മാവ് മഹാ
ശക്തിയോടെ ശിംശോനിലേക്കു വന്നു. അവൻ
വെറുംകൈകൊണ്ട് സിംഹത്തെ വലിച്ചുകീറി.
അതവന് അനായാസം കഴിഞ്ഞു. അതൊരു
കുഞ്ഞാടിനെ പിളർക്കുന്നതുപോലെ എളുപ്പ
മായിരുന്നു. എന്നാൽ താനെന്താണു ചെയ്ത
തെന്ന് ശിംശോൻ തന്റെ മാതാപിതാക്കളോടു
പറഞ്ഞില്ല.
7അതിനുശേഷം ശിംശോൻ നഗരത്തിലേ
ക്കിറങ്ങിച്ചെന്ന് ഫെലിസ്ത്യക്കാരിയുമായി
സംസാരിച്ചു. അവൾ അവനെ സന്തോഷി
പ്പിച്ചു. 8കുറെ ദിവസങ്ങൾക്കുശേഷം ആ ഫെലി
സ്ത്യക്കാരിയ വിവാഹം ചെയ്യാൻ ശിംശോൻ
മടങ്ങിവന്നു. വഴിയിൽ ചത്ത സിംഹത്തെ
കാണാനവൻ പോയി. സിംഹത്തിന്റെ ശരീര
ത്തിൽ ഒരു പറ്റം തേനീച്ചകൾ ഇരിക്കുന്നത്
അവൻ കണ്ടു. അവ കുറെ തേനുണ്ടാക്കിയി
രുന്നു. 9ശിംശോൻ തന്റെ കൈകൾ കൊണ്ട്
കുറെ തേനെടുത്തു. അവൻ തേനും കഴിച്ചു
കൊണ്ട് നടന്നു. മാതാപിതാക്കളുടെ അടുത്തെ
ത്തിയപ്പോളവൻ അവർക്കും കുറെ തേൻ കൊടു
ത്തു. അവരും അത് കഴിച്ചു. പക്ഷേ, ചത്ത
ഒരു സിംഹത്തിന്റെമേൽ നിന്നാണ് താൻ ആ
തേൻ എടുത്തതെന്ന് അവൻ അവരോടു പറ
ഞ്ഞില്ല.

10ശിംശോൻെറ പിതാവ് ഫെലിസ്ത്യക്കാ
രിയെ കാണാൻ പോയി. വരൻ ഒരു വിരുന്ന്
ഒരുക്കുക എന്നതായിരുന്നു ആചാരം. അതി
നാൽ ശിംശോൻ ഒരു വിരുന്നു നൽകി. 11അവൻ
വിരുന്നൊരുക്കുന്ന കാര്യമറിഞ്ഞ് ഫെലിസ്ത്യർ
മുപ്പതു പുരുഷന്മാരെ അവനോടൊപ്പമായി
രിക്കാൻ അയച്ചു.

12അപ്പോൾ ശിംശോൻ ആ മുപ്പതു പേരോടു
പറഞ്ഞു, "ഞാൻ നിങ്ങളോടൊരു കഥ പറ
യട്ടെ. ഈ വിരുന്ന് ഏഴു ദിവസത്തേക്ക് നീണ്ടു
നിൽക്കും. അതിനിടയ്ക്ക് ഉത്തരം കണ്ടെത്താൻ
നിങ്ങൾ ശ്രമിക്കുക. ഈ കടംകഥയ്ക്ക് ഉത്തരം
നൽകാൻ നിങ്ങൾക്കു കഴിഞ്ഞാൽ ഞാൻ നിങ്ങ
ൾക്ക് മുപ്പതു ലിനൻ കുപ്പായങ്ങളും മുപ്പതു
മാറ്റവസ്ത്രങ്ങളും തരാം. 13പക്ഷേ ഉത്തരം കണ്ടെ
ത്താൻ നിങ്ങൾക്കു കഴിഞ്ഞില്ലെങ്കിൽ നിങ്ങൾ
മുപ്പതു ലിനൻ കുപ്പായങ്ങളും മുപ്പതുമാറ്റ
വസ്ത്രങ്ങളും എനിക്കു തരണം. "അതിനാൽ
മുപ്പതു പേരും പറഞ്ഞു, "നിൻെറ കഥ കേൾ
ക്കട്ടെ."

14ശിംശോൻ അവരോടു ഈ കടംകഥ പറ
ഞ്ഞു, "തിന്നുന്നവനിൽ നിന്ന് തിന്നാനെന്തോ
ഉണ്ടായി. ശക്തനിൽ നിന്ന് എന്തോ മധുരമു
ണ്ടായി."

മുപ്പതു പേരും അതിനുത്തരം കണ്ടുപിടി
ക്കാൻ മൂന്നു ദിവസം ശ്രമിച്ചുവെങ്കിലും അവർ
ക്കതിനു കഴിഞ്ഞില്ല. 15നാലാം ദിവസം അവർ
ശിംശോൻെറ ഭാര്യയുടെ അടുത്തെത്തി. അവർ
പറഞ്ഞു, "ഞങ്ങളെ തെണ്ടികളാക്കാനാണോ
നിങ്ങൾ ക്ഷണിച്ചു വരുത്തിയത്. നീ നിൻെറ
ഭർത്താവിൽനിന്ന് ഈ കടംകഥയുടെ ഉത്തരം
കൗശലത്തോടെ ചോർത്തിയെടുക്കണം. ഇതി
ൻെറ ഉത്തരം നീ ഞങ്ങൾക്കു വാങ്ങിത്തന്നില്ലെ
ങ്കിൽ നിന്നെയും നിൻെറ പിതൃഭവനത്തിലെ
ല്ലാവരെയും ഞങ്ങൾ ചുട്ടുകൊല്ലും."

16അതിനാൽ ശിംശോൻെറ ഭാര്യ അവൻെറ
യടുത്തെത്തി കരഞ്ഞുതുടങ്ങി. അവൾ പറ
ഞ്ഞു, "അങ്ങെന്നെ വെറുക്കുന്നു. അങ്ങ് യഥാർ
ത്ഥത്തിൽ എന്നെ സ്നേഹിക്കുന്നില്ല. അങ്ങ്
എൻെറ ആളുകളോടു ഒരു കടംകഥ പറഞ്ഞു,
അതിൻെറ ഉത്തരം എന്നോടു പറഞ്ഞിട്ടുമില്ല."
അതിനാൽ ശിംശോൻ അവളോടു മറുപടി പറ
ഞ്ഞു, "എൻെറ മാതാപിതാക്കളോടുപോലും
ഞാൻ പറഞ്ഞിട്ടില്ല. പിന്നെന്തിനു നിന്നോടു
ഞാൻ അതു പറയണം?"

17ശിംശോൻെറ ഭാര്യ ഏഴു ദിവസത്തെ വിരു
ന്നിൻെറ ബാക്കി ദിവസങ്ങൾ മുഴുവൻ കര
ഞ്ഞു. അതിനാൽ ഏഴാം ദിവസം അവസാനം
അവൻ ആ കടംകഥയുടെ ഉത്തരം അവളോടു
പറഞ്ഞു. അവൾ അവനെ അത്രമാത്രം ശല്യ
പ്പെടുത്തിയതിനാലാണ് അവൻ അവളോടതു
പറഞ്ഞത്. അനന്തരം അവൾ തൻെറ ആളുക
ളുടെ അടുത്ത് ചെന്ന് കടംകഥയുടെ ഉത്തരം
അവർക്കു പറഞ്ഞുകൊടുത്തു.

18അതിനാൽ ഏഴാം ദിവസം സൂര്യൻ അസ്ത
മിക്കുന്നതിനുമുമ്പ് ഫെലിസ്ത്യർ ശിംശോ
ൻെറ അടുത്തെത്തി ഉത്തരം പറഞ്ഞു, "തേനി
നേക്കാൾ മധുരമുള്ളതെന്ത്? സിംഹത്തേക്കാൾ
ശക്തമായതെന്ത്?"

അപ്പോൾ ശിംശോൻ അവരോടു പറഞ്ഞു,
"നിങ്ങൾ എൻെറ പശുവിനെ ഉപയോ ഗിച്ച്
ഉഴുതില്ലായിരുന്നുവെങ്കിൽ നിങ്ങൾ എൻെറ
കടംകഥയ്ക്ക് ഉത്തരം കണ്ടുപിടിക്കുമായിരു
ന്നില്ല!"

19ശിംശോന് വളരെ കോപമുണ്ടായി. യഹോ
വയുടെ ആത്മാവ് മഹാശക്തിയോടെ ശിംശോ
നിലേക്കു വന്നു. അവൻ അസ്കലോൻനഗര
ത്തിലേക്കിറങ്ങിപ്പോയി. അവൻ ആ നഗര
ത്തിൽ മുപ്പതു ഫെലിസ്ത്യരെ വധിച്ചു.
എന്നിട്ട് അവൻ മൃതശരീരങ്ങളിൽനിന്നും മുഴു
വൻ വസ്ത്രങ്ങളും സ്വത്തും എടുത്തു. അവൻ
ആ വസ്ത്രങ്ങൾ കൊണ്ടുവന്ന് തൻെറ കടം
കഥയ്ക്ക് ഉത്തരം പറഞ്ഞവർക്ക് കൊടുത്തു.
എന്നിട്ടവൻ തൻെറ പിതൃഭവനത്തിലേക്കു
പോയി. 20ശിംശോൻ തൻെറ ഭാര്യയെ കൂടെ
കൊണ്ടുപോയില്ല. വിവാഹവേളയിലെ മണ
വാളൻെറ തോഴൻ അവളെ എടുത്തുവച്ചു.

### ശിംശോൻ ഫെലിസ്ത്യർക്ക് പ്രശ്ന ങ്ങളുണ്ടാക്കുന്നു

15 ഗോതമ്പിൻെറ വിളവെടുപ്പു സമയമാ
യപ്പോൾ ശിംശോൻ തൻെറ ഭാര്യയെ
സന്ദർശിക്കാൻ പോയി. അവൻ ഒരു കുഞ്ഞാ
ടിനെ സമ്മാനമായി കയ്യിലെടുത്തു. അവൻ
പറഞ്ഞു, "ഞാനെൻെറ ഭാര്യയുടെ മുറിയിലേ
ക്കു പോകുന്നു." എന്നാൽ അവളുടെ പിതാവ്
ശിംശോനെ അകത്തു കടത്തിവിട്ടില്ല. 2അവ
ളുടെ പിതാവ് ശിംശോനോടു പറഞ്ഞു, "നീ
അവളെ വെറുത്തുവെന്ന് ഞാൻ കരുതി. അതി
നാൽ ഞാനവളെ മണവാളതോഴന് വിവാഹം
കഴിച്ചുകൊടുത്തു. അവളുടെ അനിയത്തി കൂടു
തൽ സുന്ദരിയാണ്. നീ അവളെ എടുത്തു
കൊള്ളുക."

3എന്നാൽ ശിംശോൻ അവനോടു പറഞ്ഞു,
"ഇപ്പോൾ എനിക്കു നിങ്ങൾ ഫെലിസ്ത്യരെ
ഉപദ്രവിക്കാൻ തക്കകാരണമായി. ഒരുത്തരും
എന്നെ കുറ്റപ്പെടുത്തുകയില്ല."

4അതിനാൽ ശിംശോൻ പുറത്തേക്കുപോയി
മുന്നൂറ് കുറുക്കന്മാരെ പിടിച്ചു. അവൻ ഈരണ്ട്
കുറുക്കന്മാരെ അവയുടെ വാലുകൾ കൂട്ടിക്കെട്ടി
ജോഡികളാക്കി. എന്നിട്ട് അവൻ ഓരോ
ജോഡി കുറുക്കന്മാരുടെയും വാലുകളുടെ ഇട
യിൽ ഓരോ പന്തം വെച്ചുകെട്ടി. 5കുറുക്കന്മാ
രുടെ വാലുകൾക്കിടയിലുള്ള പന്തങ്ങൾ
ശിംശോൻ കത്തിച്ചു. എന്നിട്ടവൻ കുറുക്ക
ന്മാരെ ഫെലിസ്ത്യരുടെ ധാന്യവയലുകളി
ലേക്കു ഓടിച്ചുവിട്ടു. അങ്ങനെ അവൻ അവ
രുടെ വയലുകളിൽ വളരെ ചെടികളും കൊയ്ത
ധാന്യക്കറ്റകളും കത്തിച്ചുകളഞ്ഞു. അവരുടെ
മുന്തിരിത്തോപ്പുകളും ഒലീവുമരങ്ങളും അവൻ
കത്തിച്ചു. 6ഫെലിസ്ത്യർ ചോദിച്ചു, "ആരാ
ണിതു ചെയ്തത്?" ചിലർ അവരോടു പറഞ്ഞു,
"തിമ്നക്കാരൻെറ ജാമാതാവായ ശിംശോനാ
ണിത് ചെയ്തത്. അവനിങ്ങനെ ചെയ്യാൻ കാര
ണം അവൻെറ അമ്മായിയപ്പൻ അവൻെറ ഭാര്യ
യെ മണവാളൻെറ തോഴനു കൊടുത്തതാണ്."
അതിനാൽ ഫെലിസ്ത്യർ ശിംശോൻെറ ഭാര്യ
യെയും അവളുടെ പിതാവിനെയും ചുട്ടു
കൊന്നു. 7അനന്തരം ശിംശോൻ ഫെലിസ്ത്യ
രോടു പറഞ്ഞു, "നിങ്ങൾ ഈ തിന്മ എന്നോടു
ചെയ്തു. അതിനാൽ ഞാനിനി നിങ്ങളോടും
അങ്ങനെ ചെയ്യും. എൻെറ പ്രതികാരം ഞാൻ
നിങ്ങളുടെമേൽ തീർക്കും!"

8അനന്തരം ശിംശോൻ ഫെലിസ്ത്യരെ ആക്ര
മിച്ചു. അവൻ അവരിൽ നിരവധി പേരെയും
കൊന്നു. എന്നിട്ടവൻ ഒരു ഗുഹയിൽ പോയി
തങ്ങി. ഏതാമിലെ പാറ എന്നു പേരായ സ്ഥല

ത്തായിരുന്നു ആ ഗുഹ. 9ഫെലിസ്ത്യർ യെഹൂദ
യിലേക്കു പോയി. ലേഹി എന്നു പേരായ
ഒരു സ്ഥലത്തിനടുത്ത് അവർ നിന്നു. അവരുടെ
സൈന്യം അവിടെ പാളയമടിക്കുകയും യുദ്ധ
ത്തിനു തയ്യാറെടുക്കുകയും ചെയ്തു. 10യെഹൂദ
യുടെ ഗോത്രക്കാർ അവരോടു ചോദിച്ചു,
“നിങ്ങൾ ഫെലിസ്ത്യർ എന്തിനാണിവിടെ
ഞങ്ങളോടു യുദ്ധം ചെയ്യാൻ വന്നിരിക്കുന്നത്?”

അവർ മറുപടി പറഞ്ഞു, “ശിംശോനെ തെര
ഞ്ഞാണ് ഞങ്ങൾ വന്നത്. ഞങ്ങൾക്കവനെ
തടവുകാരനാക്കണം. അവൻ ഞങ്ങളോടു
ചെയ്ത ദുഷ്ടതകൾക്ക് ഞങ്ങൾക്കവനെ
ശിക്ഷിക്കണം.”

11അനന്തരം യെഹൂദയുടെ ഗോത്രത്തിൽപ്പെട്ട
മൂവായിരം പേർ ശിംശോന്റെ അടുത്തേക്കു
പോയി. ഏതാമിലെ പാറയ്ക്കടുത്തുള്ള ഗുഹ
യിലേക്കാണവർ പോയത്. അവർ അവനോടു
ചോദിച്ചു, “നീ എന്താണ് ഞങ്ങളോടു ചെയ്
തത്. ഫെലിസ്ത്യരാണ് ഞങ്ങളെ ഭരിക്കുന്ന
തെന്ന് നിനക്കറിയില്ലായിരുന്നോ?” ശിംശോൻ
മറുപടി പറഞ്ഞു, “അവരെന്നോടു ചെയ്ത
കാര്യങ്ങൾക്ക് അവരെ ശിക്ഷിക്കുക മാത്രമേ
ഞാൻ ചെയ്തിട്ടുള്ളൂ.”

12അപ്പോൾ അവർ ശിംശോനോടു പറഞ്ഞു,
“ഞങ്ങൾ നിന്നെ പിടിച്ചുകെട്ടാൻ വന്നതാണ്.
ഞങ്ങൾ നിന്നെ ഫെലിസ്ത്യരെ ഏല്പിക്കാൻ
പോകുന്നു. ”ശിംശോൻ യെഹൂദയിൽനിന്നു
വന്നവരോടു പറഞ്ഞു, “നിങ്ങളെന്നെ ഉപദ്രവി
ക്കുകയില്ലെന്നെനിക്ക് ഉറപ്പു തരണം. ”13യെഹൂദ
ക്കാർ പറഞ്ഞു, “ഞങ്ങൾ സമ്മതിക്കുന്നു.
ഞങ്ങൾ നിന്നെ പിടിച്ചുകെട്ടി ഫെലിസ്ത്യ
ർക്ക് കൊടുക്കുക മാത്രമേ ചെയ്യൂ. ഞങ്ങൾ
നിന്നെ കൊല്ലുകയില്ലെന്ന് വാഗ്ദാനം ചെയ്യു
ന്നു.” അങ്ങനെ രണ്ടു പുതിയ കയറുകൾ
കൊണ്ട് അവർ ശിംശോനെ പിടിച്ചു കെട്ടി.
അവർ അവനെ പാറയിലെ ഗുഹയിൽനിന്നു
കൊണ്ടുപോയി.

14ശിംശോൻ ലേഹിയിലേക്കു വന്നപ്പോൾ
ഫെലിസ്ത്യർ അവനെ കാണാൻ വന്നു. അവർ
ആഹ്ലാദിച്ച് അട്ടഹസിക്കുന്നുണ്ടായിരുന്നു.
അപ്പോൾ യഹോവയുടെ ആത്മാവ് മഹാശക്തി
യോടെ ശിംശോനിൽ വരികയും ശിംശോൻ
കയറുകൾ പൊട്ടിക്കുകയും ചെയ്തു. കത്തിയ
ചരടുകൾപോലെ കയറുകൾ ദുർബ്ബലമായി
പ്പോയി. ഉരുകി വീണതുപോലെ കയറുകൾ
അവന്റെ കയ്യിൽനിന്നും താഴെ വീണു.
15ശിംശോൻ ഒരു ചത്ത കഴുതയുടെ താടിയെല്ല്
കണ്ടെടുത്തു. ആ താടിയെല്ലുകൊണ്ടവൻ
ആയിരം ഫെലിസ്ത്യരെ കൊന്നു. 16അനന്തരം
ശിംശോൻ പറഞ്ഞു,

ഒരു കഴുതയുടെ താടിയെല്ലുകൊണ്ട് ആയിരം
പേരെ ഞാൻ കൊന്നു! ഒരു കഴുതയുടെ താടി
യെല്ലുകൊണ്ട് അവരെ ഞാൻ വലിയൊരു കൂന
യാക്കി.

17ശിംശോൻ ഇത്രയും പറഞ്ഞ് താടിയെല്ല്
നിലത്തിട്ടു. അതിനാൽ ആ സ്ഥലത്തിനു
രാമത്ത് ലേഹി എന്നു പേരിട്ടു. 18ശിംശോന്
വളരെ ദാഹിച്ചു. അതിനാലവൻ യഹോവ
യോടു കേണു. അവൻ പറഞ്ഞു, “ഞാൻ അങ്ങ
യുടെ ഭൃത്യൻ. അങ്ങ് എനിക്ക് ഈ മഹാവിജയം
നൽകി. ദയവായി ഞാനിപ്പോൾ ദാഹിച്ചു
മരിക്കാനിടയാകരുതേ. പരിച്ഛേദിക്കപ്പെടാ
ത്തവരാൽ ഞാൻ പിടിക്കപ്പെടാതെയുമിരിക്കേ
ണമേ.”

19ലേഹിയിൽ നിലത്ത് ഒരു ദ്വാരമുണ്ടായി
രുന്നു. ദൈവം ആ ദ്വാരത്തെ പിളർന്നു. അതിൽ
നിന്ന് ജലം പ്രവഹിച്ചു. ശിംശോൻ ആ ജലം
കുടിച്ച് ആശ്വസിച്ചു. അവന് വീണ്ടും ശക്തി
അനുഭവപ്പെട്ടു. അതിനാലവൻ ആ നീരുറ
വയെ ഏൻഹക്കോരേ* എന്നു വിളിച്ചു. ഇന്നും
ലേഹിനഗരത്തിൽ അതുണ്ട്.

20അങ്ങനെ ശിംശോൻ ഇരുപതുവർഷ ക്കാലം
യിസ്രായേലുകാരുടെ ന്യായാധിപനായിരുന്നു.
ഫെലിസ്ത്യരുടെ കാലത്തായിരുന്നു അത്.

### ശിംശോൻ ഗസ്സനഗരത്തിലേക്കു പോകുന്നു

16 ഒരു ദിവസം ശിംശോൻ ഗസ്സ നഗരത്തി
ലേക്കു പോയി. അവൻ അവിടെ ഒരു
വേശ്യയെ കണ്ടു. ആ രാത്രിയിൽ അവളോ
ടൊപ്പം തങ്ങാൻ അവൻ പോയി. 2ഗസ്സയിലെ
ജനങ്ങളോട് ചിലർ പറഞ്ഞു, “ശിംശോൻ
ഇവിടെ വന്നിരിക്കുന്നു.” അവർ അവനെ
കൊല്ലാനാഗ്രഹിച്ചു. അതിനാൽ അവർ ആ
സ്ഥലം വളഞ്ഞു. അവർ ശിംശോനുവേണ്ടി
ഒളിച്ചു കാത്തിരുന്നു. അവർ രാത്രി മുഴുവൻ
നഗരകവാടത്തിനു സമീപം തങ്ങി. രാത്രി മുഴു
വൻ അവർ ശബ്ദമുണ്ടാക്കാതെയിരുന്നു. അവർ
പരസ്പരം പറഞ്ഞു, “പ്രഭാതമാകുമ്പോൾ
നമ്മൾ ശിംശോനെ കൊല്ലും.

3എന്നാൽ ശിംശോൻ പാതിരാത്രിവരെയേ
വേശ്യയോടൊപ്പം തങ്ങിയുള്ളൂ. ശിംശോൻ നഗ
രകവാടത്തിലെ വാതിലുകൾ പറിച്ചെടുത്തു.
അവൻ ഭിത്തിയിൽനിന്നും കതകുകൾ പറി
ച്ചെടുത്തു. ശിംശോൻ കതകുകളും രണ്ട് കട്ടള
കളും കതകിന്റെ സാക്ഷകളും എടുത്തു. അവ
യെല്ലാം തന്റെ തോളിൽവെച്ച് ശിംശോൻ,
ഹെബ്രോൻനഗരത്തിനടുത്തുള്ള കുന്നിൻമുക
ളിലേക്കു കയറിപ്പോയി.

### ശിംശോനും ദെലീലയും

4പിന്നീട് ശിംശോൻ ദെലീല എന്നു പേരായ
ഒരു സ്ത്രീയുമായി പ്രേമത്തിലായി. സോരേക്ക്
താഴ്വരക്കാരിയായിരുന്നു അവൾ. 5ഫെലി
സ്ത്യഭരണാധികാരികൾ ദെലീലയുടെയടു
ത്തേക്കു പോയി. അവർ പറഞ്ഞു, “ശിംശോനെ
ഇത്ര ശക്തനാക്കുന്നതെന്താണെന്ന് ഞങ്ങൾക്ക
റിയണം. അവനിൽനിന്ന് കൗശലപൂർവ്വം ആ
രഹസ്യം ചോർത്തിയെടുക്കാൻ നീ ശ്രമിക്കണം.
അപ്പോളവനെ എങ്ങനെ പിടിച്ചു കെട്ടാമെന്ന്
ഞങ്ങൾക്കറിയാൻ കഴിയും. അപ്പോൾ ഞങ്ങൾ
ക്കവനെ നിയന്ത്രിക്കാനുമാകും. നീ അങ്ങനെ
ചെയ്താൽ ഞങ്ങളോരോരുത്തരും നിനക്ക് ഇരു
പത്തിയെട്ടു പൗണ്ട് വെള്ളി വീതം നൽകും

6അതിനാൽ ദെലീല ശിംശോനോടു ചോദി
ച്ചു, “നീ എങ്ങനെയാണിത്ര ശക്തനാകുന്ന
തെന്ന് എന്നോടു പറയൂ. നിന്നെ ആർക്കെങ്കി
ലും പിടിച്ചു കെട്ടാനും നിസ്സഹായനാക്കാനും
എങ്ങനെ കഴിയും?”

7ശിംശോൻ മറുപടി പറഞ്ഞു, “അധികം ഉണ
ങ്ങാത്ത ഏഴു പുതിയ ഞാണു കൊണ്ടു മാത്രമേ
എന്നെ ആർക്കെങ്കിലും ബന്ധിക്കാനാകൂ,
ആരെങ്കിലും അങ്ങനെ ചെയ്താൽ ഞാൻ
മറ്റാരെയും പോലെ ദുർബ്ബലനായിത്തീരും.”

8അനന്തരം ഫെലിസ്ത്യഭരണാധികാരികൾ
ഏഴു പുതിയ ഞാണുകൾകൊണ്ടു വന്ന് ദെലീ
ലയ്ക്ക് കൊടുത്തു. ആ ഞാണുകൾ ഉണങ്ങിയ
തായിരുന്നില്ല. ദെലീല ആ ഞാണുകൾകൊണ്ട്

---

**ഏൻഹക്കോരേ** “വിളിക്കുന്നവന്റെ ഉറവ” എന്നർത്ഥം.

ശിംശോനെ ബന്ധിച്ചു. 9അടുത്ത മുറിയിൽ
ചിലർ ഒളിച്ചിരിപ്പുണ്ടായിരുന്നു. ദെലീല
ശിംശോനോടു പറഞ്ഞു, "ശിംശോൻ, ഫെലി
സ്ത്യർ നിന്നെ പിടിക്കാൻ പോകുന്നു!"
എന്നാൽ ശിംശോൻ അനായാസം ഞാണുകൾ
പൊട്ടിച്ചു. തീയോടടുത്ത ഞാണുകൾ പോലെ
അവ പൊട്ടി. അങ്ങനെ ഫെലിസ്ത്യർക്ക്
ശിംശോന്റെ ശക്തിയുടെ രഹസ്യം അറിയാൻ
കഴിയാതെ പോയി.

10അനന്തരം ദെലീല ശിംശോനോടു ചോദി
ച്ചു, "നീ എന്നോടു നുണ പറഞ്ഞു, നീ എന്നെ
വിഡ്ഢിയാക്കി. ദയവായി എന്നോട് സത്യം
പറയൂ. ആർക്കെങ്കിലും നിന്നെ എങ്ങനെയാണ്
ബന്ധിക്കാനാവുക?"

11ശിംശോൻ പറഞ്ഞു, "അതിനു പുതിയ
കയറുകൊണ്ടെന്നെ ബന്ധിക്കണം. മുമ്പൊരി
ക്കലും ഉപയോഗിച്ചിട്ടില്ലാത്ത കയറുകൊണ്ടു
വേണം അവർ എന്നെ ബന്ധിക്കേണ്ടത്. ആരെ
ങ്കിലും അങ്ങനെ ചെയ്താൽ ഞാൻ മറ്റേതൊ
രാളെയുംപോലെ ദുർബ്ബലനായിത്തീരും."

12അതിനാൽ ദെലീല ഏതാനും പുതിയ കയ
റുകളെടുത്ത് ശിംശോനെ ബന്ധിച്ചു. അടുത്ത
മുറിയിൽ ഏതാനും പേർ ഒളിച്ചിരിപ്പുണ്ടായി
രുന്നു. അപ്പോൾ ദെലീല അവനോടു വിളിച്ചു
പറഞ്ഞു, "ശിംശോൻ, ഫെലിസ്ത്യർ നിന്നെ
പിടിക്കാൻ പോകുന്നു!" പക്ഷേ അവൻ ആ
കയറുകൾ ചരടുകൾ പൊട്ടിക്കുംപോലെ
അനായാസം പൊട്ടിച്ചുകളഞ്ഞു.

13അപ്പോൾ ദെലീല അവനോടു പറഞ്ഞു,
"നീ എന്നോടു വീണ്ടും നുണ പറഞ്ഞിരി
ക്കുന്നു! നീ എന്നെ വിഡ്ഢിയാക്കിക്കൊണ്ടിരി
ക്കുന്നു. നിന്നെ എങ്ങനെ പിടിച്ചു കെട്ടാമെന്ന്
ഇനി എന്നോടു പറയൂ."ശിംശോൻ പറഞ്ഞു,
"എന്റെ തലയിലെ ഏഴു ജട എടുത്ത് നൂല്പാ
വിനോടു ചേർത്തു നെയ്ത് അത് ആണി
കൊണ്ട് മുറുക്കുക. അപ്പോൾ ഞാൻ മറ്റാരെയും
പോലെ ദുർബ്ബലനായിത്തീരും."

പിന്നീട് ശിംശോൻ ഉറങ്ങാൻ കിടന്നു.
ദെലീല അവന്റെ തലയിലെ ഏഴു ജടകളിൽ
നൂല്പാവ് നെയ്തു. 14അനന്തരം ദെലീല ആ
നൂല്പാവ് ഒരു കൂടാരക്കുറ്റികൊണ്ട് നിലത്ത് തറ
ച്ചു വച്ചു. വീണ്ടും അവൾ വിളിച്ചു പറഞ്ഞു,
"ശിംശോൻ, ഫെലിസ്ത്യർ നിന്നെ പിടിക്കാൻ
പോകുന്നു!" ശിംശോൻ കൂടാരക്കുറ്റിയും തറിയും
നൂല്പാവും പറിച്ചെടുത്തു.

15അനന്തരം ദെലീല ശിംശോനോടു പറഞ്ഞു,
"എന്നെ വിശ്വസിക്കുകപോലും ചെയ്യാതിരി
ക്കുമ്പോൾ 'ഞാൻ നിന്നെ സ്നേഹിക്കുന്നു'
എന്നു നിനക്കെങ്ങനെ പറയാൻ കഴിയും?
നിന്റെ രഹസ്യം എന്നോടു പറയാൻ നീ
വിസമ്മതിക്കുന്നു. ഇത് മൂന്നാം തവണയാണ്
നീ എന്നെ പരിഹാസ്യയാക്കുന്നത്. നിന്റെ
മഹാശക്തിയുടെ രഹസ്യം നീ എന്നോടിതു
വരെ പറഞ്ഞില്ല." 16അവൾ ശിംശോനെ ദിവസ
ങ്ങളോളം ശല്യപ്പെടുത്തിക്കൊണ്ടിരുന്നു. അവ
ളുടെ വാക്കുകളാലും തന്റെ രഹസ്യം പറയാ
നുള്ള അവളുടെ നിർബന്ധത്താലും അയാൾക്ക്
മരിച്ചാൽ മതിയെന്ന തോന്നലുണ്ടാകത്തക്ക
അസ്വസ്ഥതയും നിരാശയും ഉണ്ടായി. 17ഒടു
വിൽ ശിംശോൻ ദെലീലയോടു എല്ലാം പറ
ഞ്ഞു, അവൻ പറഞ്ഞു, "ഞാനെന്റെ മുടി
ഒരിക്കലും മുറിച്ചിട്ടില്ല. ജനനത്തിനു മുമ്പു
തന്നെ ദൈവത്തിനു സമർപ്പിക്കപ്പെട്ടവനാണ്
ഞാൻ. ആരെങ്കിലും എന്റെ മുടി ക്ഷൗരം
ചെയ്തുകളഞ്ഞാൽ എനിക്കെന്റെ ശക്തി
നഷ്ടപ്പെടും. ഞാൻ മറ്റാരെയുംപോലെ ദുർബ്ബ
ലനാകുകയും ചെയ്യും."

18ശിംശോൻ അവന്റെ രഹസ്യം തന്നോടു
പറഞ്ഞതായി ദെലീലയ്ക്ക് മനസ്സിലായി.
അവൾ ഫെലിസ്ത്യരുടെ ഭരണാധിപന്മാർക്ക്
ഒരു സന്ദേശമയച്ചു. അവൾ പറഞ്ഞു, "വീണ്ടും
തിരിച്ചു വരൂ. ശിംശോൻ എന്നോടെല്ലാം പറ
ഞ്ഞിരിക്കുന്നു." അതിനാൽ ഫെലിസ്ത്യ ഭരണാ
ധികാരികൾ ദെലീലയുടെ അടുത്തേക്കു മടങ്ങി
വന്നു. അവൾക്കു നൽകാമെന്നു വാഗ്ദാനം
ചെയ്തിരുന്ന പണവും അവർ കൊണ്ടുവന്നു.

19ദെലീല ശിംശോനെ തന്റെ മടിയിൽ
കിടത്തി ഉറക്കി. അനന്തരം അവൾ ഒരാളെ
വിളിച്ച് ശിംശോന്റെ തലയിലെ ഏഴു ജടയും
വടിപ്പിച്ചു കളഞ്ഞു. അങ്ങനെ അവൾ അവനെ
ദുർബ്ബലനാക്കി. ശിംശോന് അവന്റെ ശക്തി
നഷ്ടപ്പെട്ടു. 20അപ്പോൾ ദെലീല ശിംശോ
നോടു പറഞ്ഞു, "ശിംശോൻ, ഫെലിസ്ത്യർ
ഇതാ നിന്നെ പിടിക്കാൻ പോകുന്നു!" അവൻ
എഴുന്നേറ്റ് ഇങ്ങനെ വിചാരിച്ചു, "മുമ്പത്തെ
പ്പോലെ ഞാൻ രക്ഷപ്പെട്ട് സ്വതന്ത്രനാകും."
എന്നാൽ യഹോവ തന്നെ ഉപേക്ഷിച്ചതായി
ശിംശോൻ അറിഞ്ഞിരുന്നില്ല.

21ഫെലിസ്ത്യർ ശിംശോനെ പിടികൂടി.
അവർ അവന്റെ കണ്ണുകൾ തുരന്നെടുക്കുകയും
അവനെ ഗസ്സാനഗരത്തിലേക്കിറക്കിക്കൊണ്ടു
വരികയും ചെയ്തു. അനന്തരം അവൻ ഓടി
പ്പോകാതിരിക്കാൻ അവർ അവനെ ചങ്ങല
യ്ക്കിട്ടു. അവർ ശിംശോനെ തടവിലിടുകയും
ധാന്യം പൊടിക്കുന്ന ജോലിക്കുപയോഗിക്കു
കയും ചെയ്തു. 22എന്നാൽ ശിംശോന്റെ തല
മുടി വീണ്ടും വളരാൻ തുടങ്ങി.

23ഫെലിസ്ത്യരുടെ ഭരണാധിപന്മാർ ഇതാ
ഘോഷിക്കാൻ ഒത്തുകൂടി. അവർ അവരുടെ
ദേവനായ ദാഗോന് ഒരു മഹാബലി അർപ്പി
ക്കാൻ തുടങ്ങി. അവർ പറഞ്ഞു, "നമ്മുടെ
ശത്രുവായ ശിംശോനെ തോല്പിക്കാൻ നമ്മുടെ
ദേവൻ നമ്മെ സഹായിച്ചിരിക്കുന്നു. "24ശിംശോ
നെ കണ്ടപ്പോൾ ഫെലിസ്ത്യർ അവരുടെ
ദേവനെ വാഴ്ത്തി. അവർ പറഞ്ഞു,

"ഇയാൾ നമ്മുടെ ആളുകളെ നശിപ്പിച്ചു!
ഇയാൾ നമ്മുടെ അനേകം പേരെ കൊന്നു!
പക്ഷേ നമ്മുടെ ശത്രുവിനെ പിടിക്കാൻ നമ്മു
ടെ ദേവൻ നമ്മെ സഹായിച്ചു!"

25ജനങ്ങൾക്ക് അത് നല്ലൊരു ആഘോഷമാ
യിരുന്നു. അതിനാലവർ പറഞ്ഞു, "ശിംശോനെ
പുറത്തേക്കു കൊണ്ടുവരിക. ഞങ്ങൾക്കവനെ
പരിഹസിക്കണം." അതിനാൽ അവർ ശിംശോ
നെ തടവറയിൽനിന്നു പുറത്തു കൊണ്ടുവരി
കയും കളിയാക്കുകയും ചെയ്തു. അവർ
ശിംശോനെ ദാഗോൻദേവന്റെ ആലയത്തിലെ
തൂണുകൾക്കിടയിൽ നിർത്തി. 26ഒരു ഭൃത്യൻ
ശിംശോന്റെ കൈയിൽ പിടിച്ചിരുന്നു. ശിം
ശോൻ അവനോടു പറഞ്ഞു, "ഈ ആലയത്തെ
താങ്ങിനിർത്തുന്ന തൂണുകളിൽ എന്നെ തൊടു
വിച്ചാലും എനിക്ക് അവയിൽ ചാരി നിൽക്ക
ണം."

27ആലയത്തിൽ അനേകം സ്ത്രീപുരുഷന്മാർ
തിങ്ങിക്കൂടിയിരുന്നു. ഫെലിസ്ത്യരുടെ എല്ലാ
ഭരണാധിപന്മാരും ഉണ്ടായിരുന്നു. ആലയ
ത്തിന്റെ മട്ടുപ്പാവിൽ ഏകദേശം മൂവായിരം
സ്ത്രീപുരുഷന്മാരുണ്ടായിരുന്നു. അവർ പൊട്ടി
ച്ചിരിക്കുകയും ശിംശോനെ കളിയാക്കുകയുമാ

യിരുന്നു. 28അപ്പോൾ ശിംശോൻ യഹോവ
യോടു പ്രാർത്ഥിച്ചു, "സർവ്വശക്തനായ
യഹോവേ, എന്നെ ഓർമ്മിച്ചാലും. ദൈവമേ,
ഒരിക്കൽകൂടി എനിക്ക് ശക്തി തരേണമേ.
എന്റെ കണ്ണുകൾ തുരന്നെടുത്തതിന് അവരെ
ശിക്ഷിക്കാൻ ഈ ഒരു കാര്യം ചെയ്യാനെന്നെ
അനുവദിക്കേണമേ!" 29അനന്തരം ശിംശോൻ
ആലയമദ്ധ്യത്തിലെ രണ്ടു തൂണുകളിന്മേൽ
പിടിച്ചു. ഈ തൂണുകളായിരുന്നു ആലയത്തെ
മുഴുവൻ താങ്ങി നിർത്തിയിരുന്നത്. ഈ രണ്ടു
തൂണുകൾക്കിടയിലുമായി അവൻ പിടിച്ചു
നിന്നു. ഒരു തൂണ് അവന്റെ ഇടതു വശത്തും
മറ്റേതു വലതുവശത്തുമായിരുന്നു. 30"ഈ
ഫെലിസ്ത്യരോടൊപ്പം ഞാനും മരിക്കട്ടെ!"
എന്നവൻ പറഞ്ഞു. എന്നിട്ട് തന്നെക്കൊണ്ടാവു
ന്നത്ര ബലത്തിൽ അവൻ തള്ളി. ആലയം ഭര
ണാധിപന്മാരുടെയും അതിലുണ്ടായിരുന്ന സക
ലരുടെയും മേൽ പതിച്ചു. അങ്ങനെ ശിംശോൻ
ജീവിച്ചിരുന്നപ്പോൾ കൊന്നതിലുമധികം
ഫെലിസ്ത്യരെ മരിച്ചപ്പോൾ കൊന്നു.
31ശിംശോന്റെ സഹോദരന്മാരും അവന്റെ
പിതാവിന്റെ കുടുബക്കാരും അവന്റെ മൃത
ദേഹം എടുക്കാൻ പോയി. അവർ അവനെ
കൊണ്ടുവന്ന് അവന്റെ പിതാവിന്റെ ശവകു
ടീരത്തിൽ തന്നെ സംസ്കരിച്ചു. സോര,
എസ്തായോൽ എന്നീ നഗരങ്ങൾക്കിടയി
ലാണ് ആ ശവകുടീരം. ശിംശോൻ ഇരുപതു
വർഷക്കാലത്തേക്കു യിസ്രായേലിന്റെ ന്യായാ
ധിപനായിരുന്നു.

## മീഖാവിന്റെ വിഗ്രഹങ്ങൾ

17 എഫ്രയീമിലെ മലമ്പ്രദേശത്ത് മീഖാവ്
എന്നു പേരായ ഒരാൾ ജീവിച്ചിരുന്നു.
2മീഖാവ് തന്റെ മാതാവിനോടു പറഞ്ഞു,
"നിന്റെ കയ്യിൽ നിന്നാരോ ഇരുപത്തെട്ടു
പൗണ്ട് വെള്ളി മോഷ്ടിച്ചത് നീ ഓർക്കുന്നില്ലേ?
അതേപ്പറ്റി നീ ശപിക്കുന്നതും ഞാൻ കേട്ടു.
കൊള്ളാം, ആ വെള്ളി എന്റെ കയ്യിലുണ്ട്.
ഞാനാണതെടുത്തത്."
അവന്റെ അമ്മ പറഞ്ഞു, "യഹോവ നിന്നെ
അനുഗ്രഹിക്കട്ടെ മകനേ."
3മീഖാവ് ഇരുപത്തിയെട്ടു പൗണ്ട് വെള്ളി
തന്റെ അമ്മയ്ക്കു മടക്കി നൽകി. അപ്പോൾ
അവൾ പറഞ്ഞു, "ഈ വെള്ളി ഞാൻ യഹോവ
യ്ക്കു വഴിപാടായി സമർപ്പിക്കും. ഇത് ഞാനെ
ന്റെ മകന് വിഗ്രഹമുണ്ടാക്കി അത് വെള്ളി
കൊണ്ട് പൊതിയുന്നതിനായി നൽകും. അതി
നാൽ മകനേ ഈ വെള്ളി ഞാൻ നിനക്കു
തിരിച്ചു തരുന്നു."
4എന്നാൽ മീഖാവ് വെള്ളി തന്റെ അമ്മ
യ്ക്കു തന്നെ മടക്കിക്കൊടുത്തു. അതിനാലവൾ
അഞ്ചു പൗണ്ടോളം വെള്ളി എടുത്ത് ഒരു
വെള്ളിപ്പണിക്കാരനെ ഏല്പിച്ചു. വെള്ളി
കൊണ്ടു പൊതിഞ്ഞ ഒരു വിഗ്രഹമുണ്ടാക്കാൻ
അയാൾ ആ വെള്ളി ഉപയോഗിച്ചു. ആ
വിഗ്രഹം മീഖാവിന്റെ വീട്ടിൽ വെച്ചു. 5വിഗ്ര
ഹങ്ങളെ ആരാധിക്കുന്ന ഒരു മന്ദിരം മീഖാവിനു
ണ്ടായിരുന്നു. അയാൾ ഒരു ഏഫോദും ഏതാനും
ഗൃഹബിംബങ്ങളും ഉണ്ടാക്കി. അനന്തരം മീഖാവ്
തന്റെ പുത്രന്മാരിൽ ഒരുവനെ പുരോഹിതനു
മാക്കി. 6ആ സമയം യിസ്രായേലുകാർക്ക് ഒരു
രാജാവുണ്ടായിരുന്നില്ല. അതിനാൽ ഓരോരു
ത്തരും ശരിയെന്ന് അവരവർക്കു തോന്നുന്ന
താണ് പ്രവർത്തിച്ചിരുന്നത്.
7അവിടെ ലേവ്യനായൊരു ചെറുപ്പക്കാരനു
ണ്ടായിരുന്നു. യെഹൂദയിലെ ബേത്ത്ലേഹെം
കാരനായിരുന്നു അവൻ. യെഹൂദാഗോത്രക്കാർ
ക്കിടയിൽ താമസിക്കുകയായിരുന്നു അവൻ.
8ആ ചെറുപ്പക്കാരൻ യെഹൂദയിലെ ബേത്ത്
ലേഹെം വിട്ടു. അവൻ മറ്റൊരു താമസസ്ഥലം
നോക്കി നടക്കുകയായിരുന്നു. യാത്രയ്ക്കിട
യിൽ അവൻ മീഖാവിന്റെ വീട്ടിലെത്തി.
എഫ്രയീമിലെ കുന്നിൻപ്രദേശത്തായിരുന്നു
മീഖാവിന്റെ ഭവനം. 9മീഖാവ് അവനോടു
ചോദിച്ചു, "നീ എവിടെനിന്നാണു വരുന്നത്?"
ചെറുപ്പക്കാരൻ മറുപടി പറഞ്ഞു, "യെഹൂദ
യിലെ ബേത്ത്ലേഹെംനഗരത്തിലെ ഒരു
ലേവ്യനാണു ഞാൻ. ഞാനൊരു താമസസ്ഥല
മന്വേഷിക്കുകയാണ്." 10അപ്പോൾ മീഖാവ്
അവനോടു പറഞ്ഞു, "എന്നോടൊപ്പം താമസി
ക്കുക. എന്റെ പിതാവും പുരോഹിതനുമായി
രിക്കുക. ഞാൻ നിനക്ക് വർഷംതോറും നാല്
ഔൺസ് വെള്ളി നൽകാം. നിനക്കു ഞാൻ
വസ്ത്രങ്ങളും ആഹാരവും നൽകാം." മീഖാവ്
ആവശ്യപ്പെട്ടത് ലേവ്യൻ ചെയ്തു. 11മീഖാവി
നോടൊത്തു താമസിക്കാമെന്ന് ലേവ്യൻ സമ്മ
തിച്ചു. ചെറുപ്പക്കാരൻ മീഖാവിന്റെ സ്വന്തം
പുത്രന്മാരിൽ ഒരുവനെപ്പോലെയായി. 12മീഖാ
വ് അവനെ തന്റെ പുരോഹിതനാക്കി. അങ്ങ
നെ അയാൾ ഒരു പുരോഹിതനാകുകയും മീഖാ
വിന്റെ വസതിയിൽ താമസിക്കുകയും
ചെയ്തു. 13മീഖാവു പറഞ്ഞു, "ലേവിഗോത്ര
ക്കാരനായ ഒരുവൻ എനിക്ക് പുരോഹിതനായി
ഉള്ളതുകൊണ്ട് യഹോവ എനിക്കു നല്ലതു വരു
ത്തുമെന്ന് ഇപ്പോളെനിക്കറിയാം."

## ലയീശുനഗരം ദാൻ പിടിച്ചെടുക്കുന്നു

18 ആ സമയം യിസ്രായേലുകാർക്ക് ഒരു
രാജാവുണ്ടായിരുന്നില്ല. ദാന്റെ ഗോത്ര
ക്കാർ അപ്പോഴും അവർക്ക് താമസിക്കാനൊരിടം
തേടി നടക്കുകയായിരുന്നു. അവർക്കിതുവരെ
സ്വന്തം ദേശം ലഭിച്ചില്ല. യിസ്രായേലിലെ മറ്റു
ഗോത്രക്കാർക്കെല്ലാം ഇതിനോടകം സ്വന്തം
ദേശം ലഭിച്ചു കഴിഞ്ഞു. എന്നാൽ ദാൻഗോത്ര
ക്കാർക്ക് ഇതേവരെ തങ്ങളുടെ സ്ഥലം ലഭിച്ചില്ല.
2അതിനാൽ ദാൻഗോത്രക്കാർ കുറച്ചു സ്ഥലം
കണ്ടു പിടിക്കാൻ അഞ്ചു ഭടന്മാരെ അയച്ചു.
അവർ താമസത്തിനു നല്ല ഒരു സ്ഥലം അന്വേ
ഷിച്ചു നടന്നു. സോര, എസ്തായോൽ എന്നീ
നഗരക്കാരായിരുന്നു അവരഞ്ചു പേരും. സകല
ദാൻകുടുംബങ്ങളിൽ നിന്നുമുള്ളവരായിരുന്നതു
കൊണ്ടാണവർ തെരഞ്ഞെടുക്കപ്പെട്ടത്.
"പോയി സ്ഥലപരിശോധന നടത്തുക" എന്ന
വരോടു പറയപ്പെട്ടു.
അഞ്ചു പേരും എഫ്രയീംമലമ്പ്രദേശത്തെ
ത്തി. അവർ മീഖാവിന്റെ ഭവനത്തിലെത്തി
അവിടെ രാത്രി കഴിച്ചുകൂട്ടി. 3ആ അഞ്ചു പേരും
മീഖാവിന്റെ ഭവനത്തോടടുത്തപ്പോൾ ലേവ്യ
യുവാവിന്റെ ശബ്ദം കേട്ടു. അവന്റെ ശബ്ദം
തിരിച്ചറിഞ്ഞ അവർ മീഖാവിന്റെ വസതി
യിൽ നിന്നു. അവർ ആ ചെറുപ്പക്കാരനോടു
ചോദിച്ചു, "നിന്നെ ആരാണിങ്ങോട്ടു കൊണ്ടു
വന്നത്? നീ ഇവിടെ എന്താണു ചെയ്യുന്നത്?
നിനക്കിവിടെ എന്താണു കാര്യം?"
4യുവാവ് അവരോട് മീഖാവ് തനിക്കു
ചെയ്തു തന്ന കാര്യങ്ങളെല്ലാം പറഞ്ഞു, "മീഖാ
വ് എന്നെ ശമ്പളക്കാരനാക്കി." ചെറുപ്പക്കാരൻ
പറഞ്ഞു, "ഞാനവന്റെ പുരോഹിതനാണ്."

5അതിനാലവർ അവനോടു ചോദിച്ചു, “ദയ
വായി ഞങ്ങൾക്കു വേണ്ടി ചില കാര്യങ്ങൾ
ദൈവത്തോടു ചോദിക്കുക- ഞങ്ങൾക്കു ചില
കാര്യങ്ങൾ അറിയേണ്ടതുണ്ട്. ഒരു താമസസ്ഥല
ത്തിനു വേണ്ടിയുള്ള ഞങ്ങളുടെ അന്വേഷണം
വിജയകരമാകുമോ?” 6പുരോഹിതൻ അഞ്ചു
പേരോടും പറഞ്ഞു, “ഉവ്വ്, സമാധാനമായി
പോകൂ. യഹോവ നിങ്ങളെ വഴി തെളിക്കും.”

7അതിനാൽ അഞ്ചു പേരും പുറപ്പെട്ടു. അവർ
ലയീശുനഗരത്തിലെത്തി. ആ നഗരവാസി
കൾ സുരക്ഷിതരായിരുന്നുവെന്ന് അവർ കണ്ടു.
സീദോൻകാരായിരുന്നു അവരെ ഭരിച്ചിരുന്നത്.
സമാധാനവും ശാന്തിയും എക്കാര്യത്തിലുമു
ണ്ടായിരുന്നു. എല്ലാ കാര്യത്തിലും അവർക്ക്
സമൃദ്ധിയുണ്ടായിരുന്നു. അവരെ ഉപദ്രവിക്കാൻ
അടുത്തെങ്ങും ശത്രുക്കളുമുണ്ടായിരുന്നില്ല.
അവർ സീദോൻനഗരത്തിൽനിന്നും വളരെ
അകന്നു കഴിഞ്ഞിരുന്നു. അവർക്ക് അരാമ്യരു
മായി ഒരു കരാറും ഉണ്ടായിരുന്നില്ല.

8അഞ്ചു പേരും സോര, എസ്തായോൽ നഗര
ങ്ങളിലേക്ക് മടങ്ങിയെത്തി. അവരുടെ ബന്ധു
ക്കൾ അവരോടു ചോദിച്ചു, “നിങ്ങളെന്തു മന
സ്സിലാക്കി?”

9അഞ്ചു പേരും മറുപടി പറഞ്ഞു, “ഞങ്ങൾ
വളരെ നല്ല കുറച്ചു സ്ഥലങ്ങൾ കണ്ടു. ഒട്ടും
വൈകാതെ നമ്മളവയെ ആക്രമിക്കണം! നമുക്കു
പോയി ആ സ്ഥലം പിടിക്കാം. 10നിങ്ങൾ
അങ്ങോട്ടു വരുമ്പോൾ അവിടെ ധാരാളം സ്ഥല
മുള്ളതായി കാണാം. അവിടെ എല്ലാം സമൃദ്ധ
മായി ഉണ്ട്. അന്നാട്ടുകാർ ഒരാക്രമണം പ്രതീ
ക്ഷിക്കുന്നില്ലെന്നും നിങ്ങൾക്കു കാണാം. തീർച്ച
യായും ദൈവം ആ സ്ഥലം നമുക്കു തന്നതാണ്.”

11അതിനാൽ ദാന്റെ ഗോത്രക്കാരായ അറു
ന്നൂറു പേർ സോര, എസ്തായേൽ നഗരങ്ങൾ
വിട്ടു. അവർ യുദ്ധസന്നദ്ധരായിരുന്നു. 12ലയീ
ശുനഗരത്തിലേക്കുള്ള യാത്രാമദ്ധ്യേ അവർ
യെഹൂദയിലെ കിര്യത്ത് യയാരീം എന്ന സ്ഥല
ത്ത് നിന്നു. അവരവിടെ ഒരു പാളയം സ്ഥാ
പിച്ചു. അതിനാൽ കിര്യത്ത് യയാരീമിന് പടി
ഞ്ഞാറുള്ള സ്ഥലം ഇക്കാലം വരെ മഹനെദാൻ
എന്നാണ് നാമകരണം ചെയ്യപ്പെട്ടത്. 13അവിടെ
നിന്നും അറുനൂറു പേരും എഫ്രയീമിലെ മല
മ്പ്രദേശത്തു കൂടി സഞ്ചരിച്ചു. അവർ മീഖാവി
ന്റെ വീട്ടിലെത്തി.

14അതിനാൽ ലയീശുദേശത്ത് നേരത്തെ
സ്ഥലപരിശോധനയ്ക്കു പോയ അഞ്ചുപേർ
തങ്ങളുടെ ബന്ധുക്കളോടു പറഞ്ഞു, “ഈ വീടു
കളിൽ ഒന്നിൽ ഒരു ഏഫോദ് ഉണ്ട്. അവിടെ
ഗൃഹബിംബവും ഒരു കൊത്തു വിഗ്രഹവും ഒരു
വെള്ളി വിഗ്രഹവും ഉണ്ട്. എന്താണു ചെയ്യേണ്ട
തെന്ന് നിങ്ങൾക്കറിയില്ലേ. പോയി അവ എടു
ക്കുക.” 15അതിനാൽ ലേവ്യയുവാവ് താമസി
ച്ചിരുന്ന മീഖാവിന്റെ ഭവനത്തിൽ അവർ
നിന്നു. അവർ ചെറുപ്പക്കാരനോടു കുശലാന്വേ
ഷണം നടത്തി. 16ദാന്റെ ഗോത്രക്കാരായ അറു
ന്നൂറു പേരും പടിവാതിൽക്കൽ നിന്നു. അവ
രെല്ലാം തങ്ങളുടെ ആയുധങ്ങളുമേന്തി യുദ്ധ
ത്തിനൊരുങ്ങിയിരുന്നു. 17-18അഞ്ചു ചാരന്മാരും
വീട്ടിനുള്ളിലേക്കു പോയി. പുരോഹിതൻ
പുറത്ത് യുദ്ധസന്നദ്ധരായിരുന്ന അറുന്നൂറു
പേരുടെ അടുത്തു നിന്നു. ചാരന്മാർ കൊത്തു
വിഗ്രഹം, ഏഫോദ്, ഗൃഹബിംബം, വെള്ളി
വിഗ്രഹം എന്നിവ എടുത്തു. ലേവ്യപുരോഹി
തൻ ചോദിച്ചു, “നിങ്ങളെന്താണു ചെയ്യുന്നത്?”

19അഞ്ചു പേരും മറുപടി പറഞ്ഞു, “മിണ്ട
രുത്! ഒറ്റ വാക്കുപോലും പറയരുത്. ഞങ്ങളോ
ടൊപ്പം വരിക. ഞങ്ങളുടെ പിതാവും പുരോ
ഹിതനുമാകുക. ഒരാളുടെ മാത്രം പുരോഹിത
നാകുന്നതാണോ യിസ്രായേലിലെ ഒരു ഗോത്ര
ത്തിന്റെ മുഴുവൻ പുരോഹിതനാകുന്നതാ
ണോ നിനക്കു നല്ലത്? നീ തന്നെ നിശ്ചയി
ക്കുക.”

20അത് ലേവ്യനെ വളരെ സന്തോഷിപ്പിച്ചു.
അതിനാലവൻ ഏഫോദ്, ഗൃഹബിംബം,
വെള്ളിവിഗ്രഹം എന്നിവയെടുത്തു. അവൻ
ദാന്റെ ഗോത്രക്കാരായ അവരോടൊപ്പം
പോയി.

21അനന്തരം ദാന്റെ ഗോത്രക്കാരായ അറു
ന്നൂറുപേർ ലേവ്യപുരോഹിതനോടൊപ്പം തിരി
ഞ്ഞ് മീഖാവിന്റെ ഭവനം വിട്ടു. അവർ തങ്ങ
ളുടെ കൊച്ചുകുട്ടികൾ, മൃഗങ്ങൾ എന്നിവയെ
അവരുടെ മുമ്പിൽ നിർത്തി.

22ദാന്റെ ഗോത്രക്കാർ അവിടെനിന്നും വളരെ
ദൂരം പോയി. എന്നാൽ മീഖാവിന്റെ അയൽ
വാസികൾ ഒത്തുചേർന്നു. അനന്തരം അവർ
ദാൻഗോത്രക്കാരെ പിൻതുടർന്നു പിടികൂടി.
23മീഖാവിന്റെ ആളുകൾ ദാന്റെ നേരെ അട്ട
ഹസിച്ചു. ദാന്റെ ആളുകൾ തിരിഞ്ഞുനിന്നു.
അവർ മീഖാവിനോടു ചോദിച്ചു, “എന്താണു
പ്രശ്നം? നിങ്ങളെന്തിനാണ് ആക്രോശിക്കു
ന്നത്?”

24മീഖാവ് മറുപടി പറഞ്ഞു, “നിങ്ങൾ
ദാന്യർ എന്റെ വിഗ്രഹങ്ങൾ എടുത്തു. ആ
വിഗ്രഹങ്ങൾ ഞാനെനിക്കു വേണ്ടി ഉണ്ടാക്കിയ
വയാണ്. നിങ്ങളെന്റെ പുരോഹിതനെയും
എടുത്തു. എനിക്കിനി എന്താണ് മിച്ചമുള്ളത്.
‘എന്താണു പ്രശ്നം? ’എന്നു നിങ്ങൾക്ക് എങ്ങ
നെ എന്നോടു ചോദിക്കാൻ കഴിയും?” 25ദാന്റെ
ഗോത്രക്കാർ മറുപടി പറഞ്ഞു, “ഞങ്ങളോടു
തർക്കിക്കാതിരിക്കുന്നതാണ് നിനക്കു നല്ലത്.
ഞങ്ങളിൽ ചിലർ ചൂടന്മാരാണ്. നീ ഞങ്ങളോ
ടാക്രോശിച്ചാൽ അവർ ചിലപ്പോൾ നിന്നെ
ആക്രമിച്ചെന്നു വരാം. നീയും നിന്റെ കുടുംബ
ക്കാരും കൊല്ലപ്പെട്ടുവെന്നും വരാം.”

26അപ്പോൾ ദാന്യർ തിരിഞ്ഞ് അവരുടെ
വഴിയെ പോയി .അവർ തന്നെ സംബന്ധിച്ചിട
ത്തോളം വളരെ ശക്തന്മാരാണെന്ന് മീഖാവിന്
മനസ്സിലായി. അതിനാലവൻ തന്റെ വീട്ടി
ലേക്കു മടങ്ങി. 27അതിനാൽ ദാന്റെ ആളുകൾ
മീഖാവ് ഉണ്ടാക്കിയ വിഗ്രഹങ്ങൾ എടുത്തു.
മീഖാവിനോടൊപ്പമുണ്ടായിരുന്ന പുരോഹിത
നെയും അവരെടുത്തു. അനന്തരം അവർ ലയീ
ശിലേക്കു വന്നു. അവർ ലയീശുകാരെ ആക്ര
മിച്ചു. സമാധാനത്തിൽ കഴിഞ്ഞിരുന്ന അവർ
ഒരാക്രമണം പ്രതീക്ഷിച്ചിരുന്നില്ല. ദാന്റെ ആളു
കൾ അവരെ വാളുകൊണ്ട് വധിച്ചു. എന്നി
ട്ടവർ നഗരം ചുട്ടെരിച്ചു. 28ലയീശുകാർക്ക്
അവരെ രക്ഷിക്കാനാരും ഉണ്ടായിരുന്നില്ല.
സീദോൻകാർ അവരെ രക്ഷിക്കുമെന്നു വച്ചാൽ
അവർ വളരെ ദൂരെയാണ് താമസിക്കുന്നതു
പോലും. അരാമ്യരുമായിട്ടാകട്ടെ ലയീശുകാ
ർക്ക് ഒരിടപാടും ഉണ്ടായിരുന്നില്ല. അതിനാല
വർ ഇവരെ സഹായിക്കാനെത്തിയതുമില്ല.
ബേത്ത്രെഹോബിന്റെ പട്ടണത്തിലെ താഴ്വ
രയിലായിരുന്നു ലയീശുനഗരം. ദാന്റെ ആൾ
ക്കാർ അവിടെ പുതിയ ഒരു നഗരം പണിതു.
ആ നഗരം അവരുടെ സ്വന്തം നഗരമായി.
29ദാന്റെ ആളുകൾ ആ നഗരത്തിനൊരു

പുതിയ പേരിട്ടു. ലയീശ് എന്നായിരുന്നു അതി
ന്റെ പേരെങ്കിലും അവർ അത് ദാന്റെ പേരി
ലേക്കു മാറ്റി. യിസ്രായേലിന്റെ പുത്രന്മാരി
ലൊരുവനും തങ്ങളുടെ പൂർവ്വികനുമായ
ദാന്റെ പേര് അവരതിനു നൽകി.
30ദാന്റെ ഗോത്രക്കാർ ദാൻനഗരത്തിൽ വിഗ്ര
ഹങ്ങൾ സ്ഥാപിച്ചു. ഗേർശോമിന്റെ പുത്ര
നായ യോനാഥാനെ അവർ പുരോഹിത
നാക്കി. മോശെയുടെ പുത്രനായിരുന്നു ഗേർ
ശോൻ. യോനാഥാനും അവന്റെ പുത്രന്മാരും
യിസ്രായേലുകാർ ബാബിലോണിലേക്കു തട
വുകാരായി കൊണ്ടുപോകപ്പെടുംവരെ ദാൻ
ഗോത്രക്കാരുടെ പുരോഹിതന്മാരായിരുന്നു.
31ദാന്റെ ജനത മീഖാവ് ഉണ്ടാക്കിയിരുന്ന
വിഗ്രഹങ്ങളെയാണ് ആരാധിച്ചിരുന്നത്. ദൈവ
ത്തിന്റെ ആലയം ശീലോവിൽ ഉണ്ടായിരുന്നത്ര
കാലം മുഴുവൻ അവർ ആ വിഗ്രഹത്തെ ആരാ
ധിച്ചു.

### ഒരു ലേവ്യനും അവന്റെ ദാസിയും

19 അക്കാലത്ത് യിസ്രായേലുകാർക്ക് ഒരു
രാജാവുണ്ടായിരുന്നില്ല. എഫ്രയീംമല
പ്രദേശത്ത് വളരെ പിന്നിലായി ഒരു ലേവ്യൻ
താമസിച്ചിരുന്നു. അയാൾക്ക് അയാളുടെ ഭാര്യ
യെപ്പോലെ ഒരു ദാസിയുണ്ടായിരുന്നു. യെഹൂദ
യിലെ ബേത്ത്ലേഹെംനഗരത്തിൽ നിന്നുള്ള
വളായിരുന്നു ആ വെപ്പാട്ടി. 2എന്നാൽ ആ
ദാസി ലേവ്യനുമായി ഒരു തർക്കത്തിൽ ഏർ
പ്പെട്ടു. അവൾ അയാളെ ഉപേക്ഷിച്ച് യെഹൂദ
യിലെ ബേത്ത്ലേഹെമിലുള്ള തന്റെ പിതാ
വിന്റെ അടുത്തേക്കു പോയി. നാലു മാസ
ത്തേക്ക് അവളവിടെ താമസിച്ചു. 3അപ്പോൾ
അവളുടെ ഭർത്താവ് അവളുടെ പിന്നാലെ
ചെന്ന് അവളെ അനുനയിപ്പിച്ചു കൊണ്ടുവ
രാൻ ആഗ്രഹിച്ചു. അയാൾ തന്റെ ഭൃത്യനെയും
രണ്ടു കഴുതകളെയും കൂടെ കൊണ്ടുപോയി
രുന്നു. ലേവ്യന്റെ വരവുകണ്ട് അവളുടെ
പിതാവ് അവനെ ആശംസിക്കാൻ പുറത്തേക്കി
റങ്ങി വന്നു. പിതാവിന് വളരെ സന്തോഷമാ
യിരുന്നു. 4ആ സ്ത്രീയുടെ പിതാവ് ലേവ്യനെ
തന്റെ വീട്ടിനുള്ളിലേക്കു നയിച്ചു. ലേവ്യന്റെ
അമ്മായിയപ്പൻ അയാളെ അവിടെ തങ്ങാൻ
ക്ഷണിച്ചു. അതിനാൽ ലേവ്യൻ മൂന്നു ദിവസം
അവിടെ താമസിച്ചു. അയാൾ തന്റെ അമ്മായി
യപ്പന്റെ ഗൃഹത്തിൽ തിന്നുകയും കുടിക്കു
കയും ഉറങ്ങുകയും ചെയ്തു.
5നാലാം ദിവസം അതിരാവിലെ അവർ എഴു
ന്നേറ്റു. ലേവ്യൻ പുറപ്പെടാൻ തയ്യാറായി.
എന്നാൽ യുവതിയുടെ പിതാവ് തന്റെ ജാമാ
താവിനോടു പറഞ്ഞു, “ആദ്യം എന്തെങ്കിലും
കഴിക്കൂ. കഴിച്ചതിനുശേഷം നിനക്കു പോകാം.”
6അതിനാൽ ലേവ്യനും അയാളുടെ അമ്മായിയ
പ്പനും ഒരുമിച്ച് തിന്നാനും കുടിക്കാനുമിരുന്നു.
അതിനുശേഷം യുവതിയുടെ പിതാവ് ലേവ്യ
നോടു പറഞ്ഞു, “ദയവായി വിശ്രമിക്കുകയും
ആഹ്ലാദിക്കുകയും ചെയ്യുക.” അങ്ങനെ രണ്ടു
പേരും ഒരുമിച്ച് ആഹാരം കഴിച്ചു. 7ലേവ്യൻ
പോകാൻ എഴുന്നേറ്റു. പക്ഷേ രാത്രിയിൽ
തങ്ങാൻ അയാളുടെ അമ്മായിയപ്പൻ അയാളെ
വീണ്ടും നിർബ്ബന്ധിച്ചു.
8അഞ്ചാം ദിവസം അതിരാവിലെ ലേവ്യൻ
എഴുന്നേറ്റു. അവൻ പോകാൻ തയ്യാറായിരുന്നു.
എന്നാൽ ആ സ്ത്രീയുടെ പിതാവ് തന്റെ
ജാമാതാവിനോടു പറഞ്ഞു, “ആദ്യം എന്തെ
ങ്കിലും തിന്നുക. വിശ്രമിച്ച് സായാഹ്നംവരെ
ഇവിടെ തങ്ങുക. ”അതിനാൽ അവരിരുവരും
വീണ്ടും ഒരുമിച്ച് ആഹാരം കഴിച്ചു. 9അനന്തരം
ലേവ്യനും തന്റെ ദാസിയും അവന്റെ ഭൃത്യനും
പുറപ്പെടാൻ എഴുന്നേറ്റു. എന്നാൽ യുവതി
യുടെ പിതാവു പറഞ്ഞു, “ഇപ്പോൾ ഏതാണ്ട്
ഇരുട്ടായിരിക്കുന്നു. പകൽ ഏതാണ്ട് കഴിഞ്ഞു.
അതിനാൽ രാത്രി ഇവിടെ തങ്ങി ആഹ്ലാദി
ക്കുക. നാളെ അതിരാവിലെ നിങ്ങൾക്കെഴു
ന്നേറ്റ് നിങ്ങളുടെ വഴിക്ക് പോകാം.” 10പക്ഷേ
ലേവ്യൻ മറ്റൊരു രാത്രികൂടി തങ്ങാൻ ആഗ്രഹി
ച്ചില്ല. അവൻ തന്റെ രണ്ടു കഴുതകളെയും
ദാസിയെയും കൂട്ടി യെരൂശലേമെന്ന യെബൂ
സ്യനഗരംവരെ യാത്ര ചെയ്തു. 11പകൽ ഏതാ
ണ്ട് കഴിഞ്ഞിരുന്നു. അവർ യെബൂസ്യ നഗര
ത്തിന്റെ അടുത്തെത്തിയിരുന്നു. അതിനാൽ
ഭൃത്യൻ തന്റെ യജമാനനായ ലേവ്യനോടു പറ
ഞ്ഞു, “നമുക്ക് ഈ യെബൂസ്യ നഗരത്തിൽ
നിൽക്കാം. രാത്രിയിൽ നമുക്കിവിടെ തങ്ങാം.”
12എന്നാൽ അവന്റെ യജമാനനായ ലേവ്യൻ
പറഞ്ഞു,“വേണ്ട നമുക്ക് അപരിചിതമായ ഒരു
നഗരത്തിലേക്കു പോകണ്ട. അവർ യിസ്രായേ
ലുകാരല്ല, നമുക്ക് ഗിബെയാനഗരത്തിലേക്കു
പോകാം.” 13ലേവ്യൻ പറഞ്ഞു, “വരൂ, നമുക്ക്
ഗിബെയയിലേക്കോ രാമയിലേക്കോ പോകാം.
നമുക്ക് ആ നഗരങ്ങളിലൊന്നിൽ രാത്രി കഴി
ക്കാം.” 14അതിനാൽ ലേവ്യനും അവനോടൊപ്പ
മുണ്ടായിരുന്നവരും യാത്ര തുടർന്നു. അവർ
ഗിബെയാനഗരത്തിലേക്കു പ്രവേശിക്കവേ
സൂര്യൻ അസ്തമിച്ചു. ബെന്യാമീൻ ഗോത്രക്കാ
രുടെ പ്രദേശത്തായിരുന്നു ഗിബെയാ. 15അതി
നാലവർ ഗിബെയയിൽനിന്നു. രാത്രി ആ നഗ
രത്തിൽ തങ്ങാൻ അവർ പരിപാടിയിട്ടു. അവർ
നഗരചത്വരത്തിൽ ചെന്നിരുന്നു. എന്നാൽ
രാത്രി കഴിച്ചു കൂട്ടാൻ ആരും അവരെ ഒരു
വീട്ടിലേക്കും ക്ഷണിച്ചില്ല.
16അന്നു സന്ധ്യയ്ക്ക് ഒരു വൃദ്ധൻ വയലുക
ളിൽ നിന്നും നഗരത്തിലേക്കു വന്നു. എഫ്രയീ
മിലെ കുന്നിൻപുറത്തായിരുന്നു അയാളുടെ
വീട്. എന്നാലിപ്പോൾ ഗിബെയാനഗരത്തിലാ
ണ് അയാൾ താമസം. ഗിബെയക്കാർ ബെന്യാ
മീന്റെ ഗോത്രത്തിൽനിന്നുള്ളവരായിരുന്നു.
17വൃദ്ധൻ സഞ്ചാരിയായ ലേവ്യനെ പൊതു
ചത്വരത്തിൽവച്ച് കണ്ടു. വൃദ്ധൻ ചോദിച്ചു,
“നീ എങ്ങോട്ടു പോകുന്നു? നീ എവിടെ നിന്നു
വരുന്നു?” 18ലേവ്യൻ മറുപടി പറഞ്ഞു,
“ഞങ്ങൾ യെഹൂദയിലെ ബേത്ത്ലഹെമിൽ
നിന്നാണ് വരുന്നത്. ഞങ്ങൾ വീട്ടിലേക്കു
പോകുകയാണ്. ഞാൻ എഫ്രയീമിലെ കുന്നിൻ
പ്രദേശത്തിന്റെ ഏറ്റവും പുറകിലുള്ളവ
നാണ്. ഞാൻ യെഹൂദയിലെ ബേത്ത്ലേഹെമി
ലായിരുന്നു. ഇപ്പോൾ ഞാൻ എന്റെ വീട്ടി
ലേക്കു പോകുന്നു. പക്ഷേ ഇന്നു രാത്രി തങ്ങാൻ
ആരും ഞങ്ങളെ ക്ഷണിച്ചില്ല. 19ഞങ്ങളുടെ കഴു
തകൾക്കുള്ള വൈക്കോലും ഭക്ഷണവും ഞങ്ങ
ൾക്കു ലഭിച്ചു കഴിഞ്ഞു. എനിക്കും ഈ യുവതി
ക്കും എന്റെ ഭൃത്യനും വേണ്ട അപ്പവും വീഞ്ഞും
ഉണ്ട്. ഞങ്ങൾക്കിനി ഒന്നും വേണ്ട.”
20വൃദ്ധൻ പറഞ്ഞു, “നിങ്ങൾക്ക് എന്റെ വീട്ടി
ലേക്കു സ്വാഗതം. നിങ്ങൾക്കു വേണ്ടത് ഞാൻ
തരാം. രാത്രി ഈ പൊതുചത്വരത്തിൽ തങ്ങരു
തെന്നു മാത്രം!” 21അനന്തരം വൃദ്ധൻ ലേവ്യ
നെയും അവനോടൊപ്പം ഉണ്ടായിരുന്നവരെയും
തന്റെ വീട്ടിലേക്കു കൂട്ടിക്കൊണ്ടു പോയി.

അയാൾ അവരുടെ കഴുതകളെ തീറ്റി. അവർ
തങ്ങളുടെ കാലുകൾ കഴുകി. അപ്പോളവർക്ക്
തിന്നാനും കുടിക്കാനുമുള്ളത് കിട്ടി.

22ലേവ്യനും കൂട്ടരും അവിടെ ആഹ്ലാദിക്കവേ,
ആ നഗരത്തിൽനിന്നുള്ള ചിലർ ആ വീടു
വളഞ്ഞു. അവർ വളരെ ദുഷ്ടന്മാരായിരുന്നു.
അവർ വാതിലിൽ മുട്ടാൻ തുടങ്ങി. അവർ
വീട്ടുടമയായ വൃദ്ധനോടു ആക്രോശിച്ചു,
“നിന്റെ വീട്ടിൽ വന്നിരിക്കുന്നവനെ പുറത്തേ
ക്കു കൊണ്ടുവരിക. ഞങ്ങൾക്കവനെ പ്രാപി
ക്കണം.”

23വൃദ്ധൻ പുറത്തേക്കു ചെന്ന് ദുഷ്ടന്മാരോടു
സംസാരിച്ചു. അയാൾ പറഞ്ഞു, “അരുതു
സുഹൃത്തുക്കളേ, അത്തരം തിന്മകൾ ചെയ്യരുത്!
അയാൾ എന്റെ അതിഥിയാണ്. ആ കൊടും
പാപം ചെയ്യരുത്. 24ഇതാ എന്റെ മകൾ.
അവൾ ഇതുവരെ ആരുമായും ബന്ധപ്പെട്ടിട്ടില്ല.
അവളെ ഞാൻ നിങ്ങൾക്കു നൽകാം. അയാ
ളുടെ ദാസിയെയും ഞാൻ പുറത്തു കൊണ്ടു
വരാം. നിങ്ങൾക്കിഷ്ടമുള്ളതൊക്കെ അവരോടു
ചെയ്യാം. നിങ്ങൾക്ക് അവരെ പീഡിപ്പിക്കാം.
പക്ഷേ ഈ മനുഷ്യനോടു ഇത്തരം കൊടും
പാപം ചെയ്യരുത്.”

25എന്നാൽ ആ ദുഷ്ടന്മാർ വൃദ്ധനെ ഗൗനി
ച്ചില്ല. ലേവ്യൻ തന്റെ ദാസിയെ പുറത്ത്
ആ ദുഷ്ടന്മാർക്ക് വിട്ടുകൊടുത്തു. അവർ
അവളെ ഉപദ്രവിക്കുകയും രാത്രി മുഴുവൻ
ബലാത്സംഗം ചെയ്യുകയും ചെയ്തു. അനന്തരം
പ്രഭാതത്തിൽ അവർ അവളെ വിട്ടയച്ചു. 26പ്രഭാ
തത്തിലവൾ തന്റെ യജമാനന്റെയടുത്തേക്കു
മടങ്ങി വന്നു. അവൾ മുൻകവാടത്തിൽ തന്നെ
വീണു. നേരം വെളിച്ചമാകുന്നതുവരെ അവൾ
അവിടെ കിടന്നു.

27ലേവ്യൻ അതിരാവിലെ ഉണർന്നു. വീട്ടി
ലേക്ക് പോകാൻ അയാൾ വാതിൽ തുറന്നു.
അപ്പോൾ ഉമ്മറപ്പടിയിൽ ഒരു കൈവന്നു പതി
ച്ചു. അത് അവന്റെ വെപ്പാട്ടിയുടേതായിരുന്നു.
അവൾ വാതിലിനെതിരെ നിലംപതിച്ചിരുന്നു,
28ലേവ്യൻ അവളോടു പറഞ്ഞു, “എഴുന്നേ
ൽക്കൂ, നമുക്കു പോകാം!” പക്ഷേ അവൾ മറു
പടി പറഞ്ഞില്ല, അവൾ മരിച്ചിരുന്നു.

ലേവ്യൻ തന്റെ ദാസിയെ കഴുതപ്പുറത്തു
കയറ്റി വീട്ടിലേക്കു പോയി. 29വീട്ടിലെത്തിയ
പ്പോൾ അവൻ തന്റെ ദാസിയെ ഒരു കത്തി
കൊണ്ട് പന്ത്രണ്ട് കഷണങ്ങളാക്കി. അനന്തരം
ആ സ്ത്രീയുടെ പന്ത്രണ്ടു കഷണങ്ങളെയും
അവൻ യിസ്രായേൽജനത വസിക്കുന്ന പ്രദേശ
ങ്ങളിലേക്കയച്ചു. 30ഇതു കണ്ടവരെല്ലാം പറ
ഞ്ഞു, “യിസ്രായേലിൽ ഇതിനു മുമ്പ് ഇങ്ങനെ
യൊന്നുമുണ്ടായിട്ടില്ല. ഞങ്ങൾ ഈജിപ്തിൽ
നിന്ന് പുറപ്പെട്ടശേഷം ഇത്തരത്തിലൊന്നും
കണ്ടിട്ടില്ല. ഇക്കാര്യത്തെപ്പറ്റി ചർച്ച ചെയ്ത്
എന്താണു ചെയ്യേണ്ടതെന്ന് ഞങ്ങളോടു പറ
യുക.”

### യിസ്രായേലും ബെന്യാമീനും തമ്മിലുള്ള യുദ്ധം

20 അതിനാൽ യിസ്രായേൽജനത മുഴുവൻ
ഒരുമിച്ചു കൂടി. അവരെല്ലാം മിസ്
പാനഗരത്തിൽ യഹോവയുടെ മുമ്പിൽ ഒത്തു
ചേർന്നു. യിസ്രായേലിൽ എല്ലാ ഭാഗത്തു
നിന്നും അവർ വന്നു. ഗിലെയാദിൽനിന്നുള്ള
യിസ്രായേലുകാർപോലും വന്നിരുന്നു. 2യി
സ്രായേൽ ഗോത്രങ്ങളുടെ നേതാക്കന്മാർ മുഴുവ
നും അവിടെയുണ്ടായിരുന്നു. ദൈവത്തിന്റെ
ജനതയുടെ പൊതുസമ്മേളനത്തിൽ തങ്ങളുടെ
സ്ഥാനങ്ങളിൽ അവർ ഇരുന്നു. ആയുധമേ
ന്തിയ നാലുലക്ഷം ഭടന്മാർ അവിടെയുണ്ടായി
രുന്നു. 3യിസ്രായേൽജനത മിസ്പയിൽ ഒത്തു
കൂടിയിട്ടുണ്ടെന്ന വിവരം ബെന്യാമീന്റെ
ഗോത്രക്കാർ അറിഞ്ഞു. യിസ്രായേലുകാർ പറ
ഞ്ഞു, “ഈ കൊടും വിപത്തു ഞങ്ങൾക്കെ
ങ്ങനെ സംഭവിച്ചുവെന്ന് ഞങ്ങളോടു പറ
യുക.”

4അതിനാൽ കൊലചെയ്യപ്പെട്ട സ്ത്രീയുടെ
ഭർത്താവ് അവരോടു സംഭവം പറഞ്ഞു, അവൻ
പറഞ്ഞു, “ഞാനും എന്റെ ദാസിയും ബെന്യാ
മീന്റെ ദേശത്തെ ഗിബെയാനഗരത്തിലേക്കു
വന്നു. ഞങ്ങൾ രാത്രി അവിടെ കഴിച്ചു കൂട്ടി.
5പക്ഷേ രാത്രിയിൽ ഗിബെയായിലെ നേതാക്ക
ന്മാർ ഞാൻ താമസിക്കുന്ന വീട്ടിലെത്തി. അവർ
വീടു വളയുകയും എന്നെ കൊല്ലാനാഗ്രഹിക്കു
കയും ചെയ്തു. അവർ എന്റെ ദാസിയെ
ബലാത്സംഗം ചെയ്യുകയും അവൾ മരിക്കുകയും
ചെയ്തു. 6അതിനാൽ ഞാനെന്റെ ദാസിയെ
കൊണ്ടുപോയി കഷണങ്ങളാക്കി. എന്നിട്ട്
യിസ്രായേലിലെ ഓരോ ഗോത്രത്തിനും ഒരു
കഷണം വീതം അയച്ചു കൊടുത്തു. നമ്മൾ
സ്വീകരിച്ച പന്ത്രണ്ടു ദേശത്തേക്ക് ഞാൻ ഈ
കഷണങ്ങളയച്ചു കൊടുത്തു. യിസ്രായേലിൽ
ബെന്യാമീൻഗോത്രക്കാർ ഈ കൊടുംപാപം
ചെയ്തതിനാലാണ് ഞാനങ്ങനെ ചെയ്തത്.
7ഇപ്പോൾ നിങ്ങൾ യിസ്രായേലുകാരെല്ലാവരും
പറയുക; ഞങ്ങളെന്താണു ചെയ്യേണ്ടതെന്ന്
നിങ്ങളുടെ തീരുമാനം പറയുക.”

8അനന്തരം ജനങ്ങൾ എല്ലാവരും ഒരുമിച്ച്
എഴുന്നേറ്റു. അവർ ഒരുമിച്ചു പറഞ്ഞു,“നമ്മിൽ
ആരും വീട്ടിലേക്കു പോവുകയില്ല. നമ്മിൽ ഒരു
ത്തനും അവന്റെ വീട്ടിലേക്കു പോവുകയില്ല.
9ഗിബെയാനഗരത്തിനോടു നമ്മൾ ചെയ്യേ
ണ്ടത് ഇതാണ്: അവരോടെന്താണ് ചെയ്യേണ്ട
തെന്ന ദൈവനിശ്ചയം നമുക്ക് നറുക്കിട്ടറിയാം.
10യിസ്രായേൽഗോത്രങ്ങളിലെ ഓരോ നൂറു
പേരിൽനിന്നും പത്തു പേരെ വീതം നമ്മൾ
തെരഞ്ഞെടുക്കണം. എല്ലാ ആയിരം പേരിൽ
നിന്നും നൂറു പേരെ വീതവും തെരഞ്ഞെടുക്ക
ണം. എല്ലാ പതിനായിരം പേരിൽനിന്നും
ആയിരം പേരെയും. അവർ സൈന്യത്തിനുള്ള
ഭക്ഷണസാധനങ്ങളെത്തിക്കണം. അനന്തരം
സൈന്യം ബെന്യാമീൻ പ്രദേശത്തുള്ള ഗിബെ
യാനഗരത്തിലേക്കു പോകണം. യിസ്രായേൽ
ജനങ്ങൾക്കിടയിൽ അവർ ചെയ്ത കൊടുംപാ
തകത്തിന് സൈന്യം അവരെ ശിക്ഷിക്കണം.”

11അതിനാൽ ഗിബെയാനഗരത്തിലെ മുഴു
വൻ യിസ്രായേലുകാരും ഒത്തുകൂടി. അവ
രെല്ലാം എന്താണു ചെയ്യേണ്ടതെന്നതിൽ ഏക
മനസ്കരായിരുന്നു. 12യിസ്രായേൽഗോത്രക്കാർ
ബെന്യാമീൻഗോത്രക്കാർക്ക് ഒരു സന്ദേശമയച്ചു.
സന്ദേശം ഇതായിരുന്നു: “നിങ്ങളിൽ ചിലർ
ചെയ്ത കൊടും പാപത്തെപ്പറ്റി എന്താണു
ചെയ്യാനുള്ളത്? 13ആ ദുഷ്ടന്മാരെ ഗിബെയാ
നഗരത്തിൽ നിന്നും ഞങ്ങൾക്കയച്ചു തരിക.
അവരെ വധിക്കാൻ ഞങ്ങൾക്കു കൈമാറുക.
യിസ്രായേൽജനതയിൽനിന്നും ആ തിന്മയെ
നമ്മൾ ഇല്ലായ്മ ചെയ്യണം.”

എന്നാൽ ബെന്യാമീന്റെ ഗോത്രക്കാർ തങ്ങ
ളുടെ ബന്ധുക്കളായ മറ്റു യിസ്രായേലുകാർ

അയച്ച ദൂതന്മാരെ ഗൗനിച്ചില്ല. 14ബെന്യാമീൻ
ഗോത്രക്കാർ തങ്ങളുടെ നഗരങ്ങൾ വിട്ട് ഗിബെ
യാനഗരത്തിലേക്കു പോയി. യിസ്രായേലിലെ
മറ്റു ഗോത്രക്കാരോടു യുദ്ധം ചെയ്യാനായിരുന്നു
അവർ ഗിബെയായിലേക്കു പോയത്. 15ബെ
ന്യാമീൻ-ഗോത്രക്കാർ ഇരുപത്താറായിരം ഭട
ന്മാരെ സംഘടിപ്പിച്ചു. അവർ യുദ്ധപരിശീ
ലനം നേടിയവരായിരുന്നു. ഗിബെയാനഗര
ത്തിൽ നിന്നും പരിശീലനം നേടിയ എഴുന്നൂറു
ഭടന്മാരും അവർക്കുണ്ടായിരുന്നു. 16ഇടങ്കയ്യന്മാ
രും പരിശീലനം നേടിയവരുമായ എഴുന്നൂറു
ഭടന്മാരും ഉണ്ടായിരുന്നു. അവർ ഓരോരുത്തരും
ഭംഗിയായി തെറ്റാലി ഉപയോഗിക്കാൻ കഴിയു
ന്നവരായിരുന്നു. ഒരു തലമുടിയിൽ പോലും
തെറ്റാതെ കല്ലു കൊള്ളിക്കാൻ അവർക്കു കഴി
യുമായിരുന്നു!

17ബെന്യാമീൻ ഒഴികെയുള്ള എല്ലാ യിസ്രാ
യേൽഗോത്രക്കാരും ചേർന്ന് നാലുലക്ഷം ഭട
ന്മാരെ സംഘടിപ്പിച്ചു. ഈ നാലു ലക്ഷം പേർ
ക്കും വാളുണ്ടായിരുന്നു. ഓരോരുത്തരും പരിശീ
ലനം നേടിയ ഭടന്മാരായിരുന്നു. 18യിസ്രായേലു
കാർ ബേഥേൽനഗരത്തിലേക്കു പോയി. ബേ
ഥേലിൽവച്ച് അവർ ദൈവത്തോടു ചോദിച്ചു,
"ഏതു ഗോത്രമാണ് ബെന്യാമീൻ-ഗോത്രത്തെ
ആദ്യം ആക്രമിക്കേണ്ടത്?" യഹോവ മറുപടി
പറഞ്ഞു,"യെഹൂദയുടെ ഗോത്രക്കാർ ആദ്യം
പോകട്ടെ."

19പിറ്റേന്നു പ്രഭാതത്തിൽ യിസ്രായേൽജനത
എഴുന്നേറ്റു. അവർ ഗിബെയാനഗരത്തിനടുത്ത്
ഒരു പാളയം സ്ഥാപിച്ചു. 20അനന്തരം യിസ്രാ
യേൽസൈന്യം ബെന്യാമിന്റെ സൈന്യത്തെ
ആക്രമിക്കാൻ പുറപ്പെട്ടു. ഗിബെയയിൽ വച്ച്
ബെന്യാമീൻ സൈന്യത്തെ ആക്രമിക്കാൻ
സന്നദ്ധമായിരുന്നു യിസ്രായേൽ സൈന്യം.
21അനന്തരം ബെന്യാമീന്റെ സൈന്യം ഗിബെ
യാനഗരത്തിൽനിന്നും പുറത്തു വന്നു. ബെന്യാ
മീന്റെ സൈന്യം അന്നത്തെ യുദ്ധത്തിൽ
യിസ്രായേലിന്റെ ഇരുപത്തീരായിരം പേരെ
വധിച്ചു.

22-23യിസ്രായേൽജനത യഹോവയെ സമീ
പിച്ചു. സയാഹ്നംവരെ അവർ കരഞ്ഞു. അവർ
യഹോവയോടു ചോദിച്ചു, "ബെന്യാമീൻകാ
രോടു ഞങ്ങളിനിയും യുദ്ധത്തിനു പോണോ?
അവർ ഞങ്ങളുടെ ബന്ധുക്കളാണല്ലോ?"

യഹോവ മറുപടി പറഞ്ഞു, "പോയി അവർ
ക്കെതിരെ യുദ്ധം ചെയ്യുക." യിസ്രായേലുകാർ
പരസ്പരം പ്രോത്സാഹിപ്പിച്ചു. തുടർന്ന് ആദ്യ
ദിവസത്തേതുപോലെ അവർ വീണ്ടും യുദ്ധ
ത്തിനു പോയി.

24അനന്തരം യിസ്രായേൽസേന ബെന്യാമീൻ
സേനയോടടുത്തു. അത് യുദ്ധത്തിന്റെ രണ്ടാം
ദിവസമായിരുന്നു. 25ബെന്യാമീന്റെ സേന
രണ്ടാം ദിവസം യിസ്രായേൽസൈന്യത്തെ
ആക്രമിക്കാൻ ഗിബെയാനഗരത്തിൽനിന്നും
വന്നു. അപ്പോൾ യിസ്രായേലിലെ മറ്റൊരു
പതിനെണ്ണായിരം ഭടന്മാരെക്കൂടി ബെന്യാമീൻ
ഗോത്രക്കാർ വധിച്ചു. യിസ്രായേലിലെ ആ
ഭടന്മാരെല്ലാം പരിശീലനം സിദ്ധിച്ചവരായി
രുന്നു .

26അനന്തരം യിസ്രായേൽജനത മുഴുവൻ
ബേഥേൽനഗരത്തിലേക്കു കയറിപ്പോയി.
അവിടെ അവർ നിലത്തിരുന്ന് യഹോവയോടു
കരഞ്ഞു. അവർ സന്ധ്യവരെ പകൽ മുഴുവൻ
ഉപവസിച്ചു. അവർ ദൈവത്തിന് ഹോമയാഗ
ങ്ങളും സമാധാനയാഗങ്ങളും അർപ്പിച്ചു. 27യി
സ്രായേലുകാർ യഹോവയോടു ഒരു ചോദ്യം
ചോദിച്ചു. (അക്കാലത്ത് ദൈവത്തിന്റെ കരാ
റിന്റെ പെട്ടകം ബേഥേലിലായിരുന്നു. 28അവി
ടെ ദൈവത്തെ ശുശ്രൂഷിച്ചിരുന്ന പുരോഹി
തൻ ഫീനെഹാസ് ആയിരുന്നു. എലെയാസാ
രിന്റെ പുത്രനായിരുന്നു ഫീനെഹാസ്. എലെ
യാസാർ അഹരോന്റെ പുത്രനായിരുന്നു.)
യിസ്രായേൽജനത ചോദിച്ചു, "ബെന്യാമീൻ
കാർ ഞങ്ങളുടെ ബന്ധുക്കളാണ്. ഞങ്ങൾ
വീണ്ടും അവർക്കെതിരെ യുദ്ധം ചെയ്യണമോ?
അതോ ഞങ്ങൾ യുദ്ധം നിർത്തി വയ്ക്ക
ണമോ?"

യഹോവ മറുപടി പറഞ്ഞു, "പോകൂ. നാളെ
അവരെ തോല്പിക്കാൻ നിങ്ങളെ ഞാൻ സഹാ
യിക്കാം." 29അനന്തരം യിസ്രായേൽസേന
ഗിബെയാനഗരത്തിനു ചുറ്റും കുറെപ്പേരെ ഒളി
പ്പിച്ചിരുത്തി. 30മൂന്നാം ദിവസം യിസ്രായേൽ
സേന ഗിബെയാനഗരത്തിനെതിരെ യുദ്ധത്തി
നു പുറപ്പെട്ടു. മുമ്പത്തെപ്പോലെ തന്നെ അവർ
യുദ്ധത്തിനു തയ്യാറായി. 31യിസ്രായേൽ സേന
യെ ഗിബെയയിൽ നേരിടാൻ ബെന്യാമീൻ
സേന ഇറങ്ങിവന്നു. യിസ്രായേൽ സൈന്യം
പിന്നോട്ടു വലിയുകയും ബെന്യാമീൻസൈ
ന്യം തങ്ങളെ ഓടിക്കാൻ അനുവദിക്കുകയും
ചെയ്തു. അങ്ങനെ ബെന്യാമീൻ സേനയെ
നഗരത്തിൽനിന്നും വളരെ ദൂരേക്കു കൊണ്ടു
പോയി കുരുക്കി.

ബെന്യാമീൻസേന യിസ്രായേൽസേന
യിലെ കുറെപ്പേരെ മുമ്പത്തെപ്പോലെ
കൊല്ലാൻ തുടങ്ങി. മുപ്പതോളം യിസ്രായേലു
കാരെ അവർ വധിച്ചു. അവരിൽ ചിലരെ
വയലിൽവച്ചും ചിലരെ വഴികളിൽവച്ചും
അവർ കൊന്നു. ബേഥേലിലേക്കുള്ള വഴിയായി
രുന്നു ഒന്ന്. മറ്റേത് ഗിബെയയിലേക്കും. 32ബെ
ന്യാമീൻകാർ പറഞ്ഞു, "മുമ്പത്തെപ്പോലെ
നമ്മൾ ജയിക്കുകയാണ്!"

യിസ്രായേലുകാർ ഓടിപ്പോവുകയായിരു
ന്നുവെങ്കിലും അതൊരു കുരുക്കായിരുന്നു. ബെ
ന്യാമീൻകാരെ നഗരത്തിൽനിന്നും ദൂരെ വഴി
യിലേക്കെത്തി കുരുക്കുകയായിരുന്നു അവരുടെ
ലക്ഷ്യം.

33അങ്ങനെ എല്ലാവരും ദൂരേക്കോടി. ബാൽ
താമാർ എന്നൊരു സ്ഥലത്ത് അവർ നിന്നു.
ഏതാനും യിസ്രായേലുകാർ ഗിബെയയ്ക്ക്
പടിഞ്ഞാറ് ഒളിച്ചിരിപ്പുണ്ടായിരുന്നു. അവർ
ഒളിസ്ഥലത്തുനിന്നും പുറത്തു വന്ന് ഗിബെ
യയെ ആക്രമിച്ചു. 34യിസ്രായേലിന്റെ പരിശീ
ലനം ലഭിച്ച പതിനായിരം ഭടന്മാർ ഗിബെ
യയെ ആക്രമിച്ചു. കനത്ത യുദ്ധമായിരുന്നു.
പക്ഷേ തങ്ങൾക്ക് എത്ര ഭീകരാവസ്ഥയാണ്
വരാൻ പോകുന്നതെന്ന് ബെന്യാമീൻസേന
അറിഞ്ഞില്ല.

35യഹോവ യിസ്രായേൽജനതയെ ഉപയോ
ഗിച്ച് ബെന്യാമീൻസേനയെ തോല്പിച്ചു. അന്ന്
യിസ്രായേലുകാർ ഇരുപത്തയ്യായിരത്തി ഒരു
നൂറു ബെന്യാമീൻ ഭടന്മാരെ വധിച്ചു. യുദ്ധ
പരിശീലനം നേടിയവരായിരുന്നു അവരെല്ലാം.
36അതിനാൽ തങ്ങൾ പരാജയപ്പെട്ടെന്ന് ബെ
ന്യാമീൻകാർക്ക് മനസ്സിലായി.

യിസ്രായേൽസേന പിന്നോട്ട് നീങ്ങി. കാര
ണം, അപ്രതീക്ഷിത ആക്രമണമായിരുന്നു അവ
രുടെ ആയുധം. അവരുടെയാൾക്കാർ ഗിബെയ
യിൽ പതിയിരിപ്പുണ്ടായിരുന്നു. 37അവർ

ഗിബെയാനഗരത്തിലേക്കു തള്ളിക്കയറി. അവർ
നഗരത്തിൽ വ്യാപിച്ച് എല്ലാവരെയും വാളു
കൊണ്ട് വധിച്ചു. 38ഇപ്പോൾ യിസ്രായേലുകാർ
ഒളിപ്പോരാളികളെക്കൊണ്ടൊരു പദ്ധതിയിട്ടു.
അവർ ഒരു പ്രത്യേക അടയാളമയയ്ക്കണം. ഒരു
വലിയ പുകമേഘം അവരുണ്ടാക്കണം.
39-41ബെന്യാമീൻസേന മുപ്പത് യിസ്രായേൽ
ഭടന്മാരെ കൊന്നു. ബെന്യാമീൻകാർ അതി
നാൽ “നമ്മൾ മുമ്പെന്നപോലെ വിജയിക്കുന്നു”
എന്നു പറയുകയായിരുന്നു. പക്ഷേ നഗര
ത്തിൽനിന്നും വലിയ പുകമേഘം ഉയരാൻ
തുടങ്ങി. തിരിഞ്ഞുനിന്ന ബെന്യാമീൻകാർ
പുക കണ്ടു. നഗരം മുഴുവൻ തീ പിടിച്ചു.
അപ്പോൾ യിസ്രായേൽസൈന്യം ഓടിപ്പോ
കാതെ നിന്നു. അവർ തിരിഞ്ഞു നിന്ന് യുദ്ധം
തുടങ്ങി. ബെന്യാമീൻകാർ ഭയന്നു. അപ്പോൾ
തങ്ങൾക്കു സംഭവിച്ച വിപത്തിനെ അവർ
അറിഞ്ഞു.
42അതിനാൽ ബെന്യാമീൻസേന യിസ്രാ
യേൽ സേനയിൽനിന്നും ഓടിപ്പോയി. അവർ
മരുഭൂമിയിലേക്കോടി. പക്ഷേ അവർക്കു യുദ്ധ
ത്തിൽനിന്നും രക്ഷപ്പെടാനായില്ല. നഗരങ്ങ
ളിൽനിന്നും വന്ന യിസ്രായേലുകാർ അവരെ
വധിക്കുകയും ചെയ്തു. 43യിസ്രായേലുകാർ
ബെന്യാമീൻകാരെ വളഞ്ഞ് ഓടിക്കാൻ തുട
ങ്ങി. അവർ ബെന്യാമീൻകാർക്ക് വിശ്രമം
കൊടുത്തില്ല. ഗിബെയായ്ക്കു കിഴക്കുള്ള പ്രദേ
ശത്തുവച്ച് അവർ അവരെ തോല്പിച്ചു. 44അങ്ങ
നെ ബെന്യാമീൻഗോത്രത്തിലെ ധൈര്യശാ
ലികളും പരിശീലനം ലഭിച്ചവരുമായ പതിനെ
ണ്ണായിരം ഭടന്മാർ കൊല്ലപ്പെട്ടു.
45ബെന്യാമീൻസേന പിന്തിരിഞ്ഞ് മരുഭൂമി
യിലേക്കോടി. രിമ്മോൻെറ പാറ എന്ന സ്ഥല
ത്തേക്കു അവരെത്തി. പക്ഷേ യിസ്രായേൽ
സേന വഴികളിൽവച്ച് ബെന്യാമീൻഗോത്ര
ത്തിലെ അയ്യായിരം ഭടന്മാരെ വധിച്ചു. അവർ
ബെന്യാമീൻകാരെ ഓടിക്കാൻ തുടങ്ങി. ഗിദോം
എന്ന സ്ഥലംവരെ അവരെ ഓടിച്ചു. യിസ്രാ
യേൽസേന രണ്ടായിരം ബെന്യാമീൻകാരെ
കൂടി അവിടെവച്ച് വധിച്ചു.
46അന്ന്, ബെന്യാമീൻസേനയിലെ ഇരുപത്ത
യ്യായിരം പേർ കൊല്ലപ്പെട്ടു. അവരെല്ലാവരും
വാളുകൾകൊണ്ട് ധൈര്യമായി പോരാടിയവ
രാണ്. 47എന്നാൽ അറുന്നൂറു ബെന്യാമീൻകാർ
മരുഭൂമിയിലേക്കു ഓടിപ്പോയി. അവർ രിമ്മോ
ൻെറ പാറ എന്ന സ്ഥലത്തെത്തി. നാലു മാസം
അവിടെ താമസിച്ചു.
48യിസ്രായേലുകാർ ബെന്യാമീൻകാരുടെ
നാട്ടിലേക്കു തിരികെ പോയി. അവർ ചെന്ന്
നഗരങ്ങളിലുണ്ടായിരുന്നവരെയൊക്കെ വധി
ച്ചു. മൃഗങ്ങളെയും അവർ വധിച്ചു. കണ്ണിൽ
കണ്ടതൊക്കെ അവർ നശിപ്പിച്ചു. തങ്ങൾ ചെ
ന്നെത്തിയ നഗരങ്ങളെല്ലാം അവർ കത്തിച്ചു.

### ബെന്യാമീൻെറ ഗോത്രക്കാർക്ക് ഭാര്യമാരെ നേടുന്നു

21 മിസ്പയിൽവച്ച് യിസ്രായേലുകാർ ഒരു
വാഗ്ദാനം ചെയ്തു. ഇതായിരുന്നു അവ
രുടെ വാഗ്ദാനം “ബെന്യാമീൻെറ ഗോത്രത്തി
ൽപ്പെട്ട ഒരു പുരുഷനെയും വിവാഹം കഴിക്കാൻ
ഞങ്ങളുടെ പുത്രിമാരെ ഞങ്ങൾ അനുവദി
ക്കില്ല.”
2യിസ്രായേലുകാർ ബേഥേൽനഗരത്തിലേ
ക്കുപോയി. അവിടെയവർ വൈകുന്നേരംവരെ
ദൈവസമക്ഷത്തിരുന്നു. അവിടെയിരുന്ന്
അവർ ഉറക്കെ നിലവിളിച്ചു. 3അവർ ദൈവ
ത്തോടു പറഞ്ഞു, “യഹോവേ, നീ യിസ്രായേ
ലിൻെറ ദൈവമാകുന്നു. ഞങ്ങൾക്കെന്തു
കൊണ്ടാണ് ഈ മഹാവിപത്തു സംഭവിച്ചത്?
യിസ്രായേലിലെ ഒരു ഗോത്രം ഇല്ലാതാകാൻ
എന്താണു കാരണം?”
4പിറ്റേന്ന് അതിരാവിലെ യിസ്രായേലുകാർ
ഒരു യാഗപീഠം പണിതു. അവർ ആ യാഗപീഠ
ത്തിൽ യഹോവയ്ക്കു ഹോമയാഗവും സമാ
ധാനബലിയും അർപ്പിച്ചു. 5അനന്തരം യിസ്രാ
യേലുകാർ ചോദിച്ചു, “ഇവിടെ യഹോവയ്ക്കു
മുമ്പിൽ നമ്മോടു ചേരാൻ വരാത്ത ഏതെ
ങ്കിലും യിസ്രായേൽഗോത്രമുണ്ടോ?” അവർ ഒരു
ഗൗരവതരമായ വാഗ്ദാനം ചെയ്തിട്ടുള്ളതിനാ
ലാണ് ഈ ചോദ്യം അവരുന്നയിച്ചത്. മിസ്പാ
നഗരത്തിൽ മറ്റു ഗോത്രക്കാരുമായി ഒരുമിച്ചു
ചേരാത്തവരെ വധിക്കുമെന്നായിരുന്നു അവ
രുടെ വാഗ്ദാനം.
6അനന്തരം യിസ്രായേൽജനതയ്ക്ക് തങ്ങ
ളുടെ ബന്ധുക്കളായ ബെന്യാമീൻഗോത്രക്കാ
രോടു സഹതാപം തോന്നി. അവർ പറഞ്ഞു,
“ഇന്ന് യിസ്രായേൽജനതയിൽനിന്നും ഒരു
ഗോത്രം ഒറ്റപ്പെട്ടിരിക്കുന്നു. 7നമ്മൾ യഹോവ
യ്ക്കു മുമ്പിൽ ഒരു പ്രതിജ്ഞ ചെയ്തു. നമ്മുടെ
പുത്രിമാരെ ബെന്യാമീൻെറ ഗോത്രക്കാർക്ക്
വിവാഹം കഴിച്ചു കൊടുക്കില്ല എന്നായിരുന്നു
ആ പ്രതിജ്ഞ. ബെന്യാമീന്യർക്ക് ഭാര്യമാരെ
കിട്ടുമെന്ന് നമുക്കെങ്ങനെ ഉറപ്പിക്കാനാകും?”
8അപ്പോൾ യിസ്രായേൽജനത ചോദിച്ചു,
“മിസ്പയിൽ യിസ്രായേൽഗോത്രങ്ങളിൽ
ഏതാണ് എത്താത്തത്? നമ്മൾ യഹോവയുടെ
മുമ്പിൽ ഒരുമിച്ചു ചേർന്നു. ഒരു ഗോത്രം തീർച്ച
യായും എത്തിയിട്ടില്ല!” യാബേശ്-ഗിലെയാദു
നഗരത്തിൽ നിന്നുള്ള ആരും മറ്റ് യിസ്രായേലു
കാരുമായി സന്ധിച്ചിട്ടില്ലെന്ന് അപ്പോൾ
അവർ കണ്ടു. 9ആരെല്ലാമുണ്ട്, ആരൊക്കെയില്ല
എന്നറിയാൻ യിസ്രായേലുകാർ അവരെ
ഓരോരുത്തരെയും എണ്ണി നോക്കി. യാബേശ്
ഗിലെയാദിൽനിന്ന് ആരും വന്നില്ലെന്നവർ
കണ്ടെത്തി. 10യിസ്രായേൽജനത പന്തീരായിരം
ഭടന്മാരെ യാബേശ്- ഗിലെയാദിലേക്കയച്ചു.
അവർ ആ ഭടന്മാരോടു പറഞ്ഞു, “യാബേശ്-
ഗിലെയാദിലേക്കു പോയി അവിടെയുള്ള
സ്ത്രീകളെയും കുട്ടികളെയുമടക്കം സകലരെ
യും നിങ്ങളുടെ വാളുകൊണ്ട് വധിക്കുക. 11നി
ങ്ങളിങ്ങനെ ചെയ്യണം! യാബേശ്-ഗിലെ
യാദിലെ ഓരോ മനുഷ്യനെയും നിങ്ങൾ വധി
ക്കണം. ഒരു പുരുഷനുമായി ലൈംഗികബന്ധം
ഉണ്ടായിരുന്ന എല്ലാ സ്ത്രീകളെയും വധിക്ക
ണം. എന്നാൽ ആരുമായും വേഴ്ചയിലേർപ്പെ
ട്ടിട്ടില്ലാത്ത ഒരു സ്ത്രീയെയും വധിക്കരുത്.”
അതിനാൽ ഭടന്മാർ അങ്ങനെയൊക്കെ ചെ
യ്തു. 12യാബേശ്- ഗിലെയാദിൽ നാനൂറ്
കന്യകമാരുണ്ടെന്ന് ആ പന്തീരായിരം ഭടന്മാർ
കണ്ടുപിടിച്ചു. ഭടന്മാർ ആ സ്ത്രീകളെ ശീലോ
വിലെ പാളയത്തിലേക്കു കൊണ്ടുവന്നു.
കനാൻദേശത്തായിരുന്നു ശീലോ.
13അനന്തരം യിസ്രായേലുകാർ ബെന്യാമീൻ
ഗോത്രക്കാർക്ക് ഒരു സന്ദേശമയച്ചു. അവർ
ബെന്യാമീൻഗോത്രക്കാർക്ക് സമാധാനം വാഗ്
ദാനം ചെയ്തു. രിമ്മോൻെറ പാറ എന്ന സ്ഥല
ത്തായിരുന്നു ബെന്യാമീൻെറ ആളുകൾ. 14അതി
നാൽ ബെന്യാമീൻെറ ഗോത്രക്കാർ യിസ്രായേ

ലിലേക്കു മടങ്ങിവന്നു. യാബേശ്-ഗിലെയാ
ദിൽ തങ്ങൾ വധിക്കാത്ത സ്ത്രീകളെ യിസ്രാ
യേലുകാർ ബെന്യാമീൻഗോത്രക്കാർക്കു നൽ
കി. എന്നാൽ മുഴുവൻ ബെന്യാമീൻ ഗോത്രക്കാ
ർക്കും നൽകാനും മാത്രം സ്ത്രീകളുണ്ടായിരു
ന്നില്ല.

15യിസ്രായേലുകാർക്ക് ബെന്യാമീൻഗോത്ര
ക്കാരോടു സഹതാപം തോന്നി. യഹോവ
അവരെ യിസ്രായേലിലെ മറ്റു ജനതയിൽ
നിന്നും വേർപെടുത്തിയതു കൊണ്ടാണത്.
16യിസ്രായേൽമൂപ്പന്മാർ പറഞ്ഞു, “ബെന്യാ
മീൻഗോത്രത്തിലെ സ്ത്രീകൾ വധിക്കപ്പെട്ടു.
അവശേഷിക്കുന്ന ബെന്യാമീൻകാർക്ക് നാം
എവിടെനിന്നും ഭാര്യമാരെ കണ്ടെത്തും? 17ബെ
ന്യാമീൻഗോത്രത്തിൽ അവശേഷിക്കുന്നവർക്ക്
കുടുംബം നിലനിർത്താൻ കുട്ടികളുണ്ടാകണം.
യിസ്രായേലിലെ ഒരു ഗോത്രം ഇല്ലാതാകാതി
രിക്കാൻ ഇങ്ങനെ വേണം! 18പക്ഷേ നമ്മുടെ
പുത്രിമാരെ ബെന്യാമീൻഗോത്രക്കാർക്ക് വിവാ
ഹം കഴിച്ചുകൊടുക്കാനും പറ്റില്ല. നമ്മൾ
ഈ പ്രതിജ്ഞ ചെയ്തിട്ടുണ്ട്, ‘ബെന്യാമീന്
ഒരു ഭാര്യയെ കൊടുക്കുന്നവൻ ശപിക്കപ്പെ
ട്ടവൻ.’ 19നമുക്കൊരാശയം തോന്നുന്നു! ശീലോ
വിൽ യഹോവയുടെ ഉത്സവമാണിപ്പോൾ.”
ബേഥേൽനഗരത്തിനു വടക്കാണ് ശീലോ നഗ
രം. ബേഥേലിൽ നിന്നും ശേഖേമിലേക്കുള്ള
പാതയുടെ കിഴക്കും ലെബോനാനഗരത്തിനു
തെക്കുമാണത്.

20അതിനാൽ മൂപ്പന്മാർ ബെന്യാമീൻഗോത്ര
ക്കാരോടു പറഞ്ഞു, “പോയി മുന്തിരിത്തോപ്പു
കളിൽ ഒളിച്ചിരിക്കുക. 21ശീലോവിലെ ചെറുപ്പ
ക്കാരികൾ നൃത്തം ചെയ്യാൻ ഇറങ്ങി വരുന്ന
സമയം പാർത്തിരിക്കുക. അപ്പോൾ മുന്തിരി
ത്തോപ്പിലെ ഒളിസ്ഥലങ്ങളിൽനിന്നും ഓടുക.
നിങ്ങളിലോരോരുത്തരും ശീലോവിലെ ഓരോ
യുവതിയെ പിടികൂടുക. അവരെ ബെന്യാ
മീന്റെ ദേശത്തേക്കു കൊണ്ടുവന്ന് വിവാഹം
കഴിക്കുക. 22യുവതികളുടെ മാതാപിതാക്കളോ
സഹോദരന്മാരോ വന്ന് ഞങ്ങളോടു പരാതി
പ്പെട്ടുവെന്നിരിക്കാം. പക്ഷേ ഞങ്ങൾ, ‘ബെന്യാ
മീൻകാരോടു കാരുണ്യം കാട്ടുക. അവർ ആ
സ്ത്രീകളെ വിവാഹം കഴിച്ചുകൊള്ളട്ടെ.
അവർ നിങ്ങളുടെ സ്ത്രീകളെ കൊണ്ടുപോയെ
ങ്കിലും നിങ്ങളോടു യുദ്ധം ചെയ്തില്ല. അവർ
സ്ത്രീകളെ കൊണ്ടുപോയതിനാൽ നിങ്ങൾ
വാഗ്ദാനം ലംഘിച്ചിട്ടുമില്ല. അവർക്ക് പുത്രി
മാരെ നൽകില്ലെന്നായിരുന്നു നിങ്ങളുടെ പ്രതി
ജ്ഞ. നിങ്ങൾ ബെന്യാമീൻഗോത്രക്കാർക്ക്
പുത്രിമാരെ കൊടുത്തില്ല, അവർ പിടിച്ചു കൊ
ണ്ടുപോകുകയായിരുന്നു! അതിനാൽ നിങ്ങൾ
പ്രതിജ്ഞ ലംഘിച്ചിട്ടുമില്ല’ എന്ന് അവരോടു
പറയാം.”

23അതിനാൽ ബെന്യാമീൻഗോത്രക്കാർ
ചെയ്തത് അങ്ങനെയായിരുന്നു. യുവതികൾ
നൃത്തം ചെയ്യവേ ഓരോ പുരുഷനും അവരിലോ
രോരുത്തരെ പിടികൂടി. അവർ യുവതി കളെ
കൊണ്ടുപോയി വിവാഹം കഴിച്ചു. അവർ തങ്ങ
ളുടെ നാട്ടിലേക്കു മടങ്ങി. ബെന്യാമീൻ ഗോത്ര
ക്കാർ ആ സ്ഥലത്ത് വീണ്ടും നഗരങ്ങൾ പണി
യുകയും അവിടെ താമസിക്കുകയും ചെയ്തു.
24അനന്തരം യിസ്രായേൽജനത വീട്ടിലേക്കു
മടങ്ങി. അവർ സ്വന്തം ഭൂമിയിലേക്കും ഗോത്ര
ത്തിലേക്കും മടങ്ങി.

25അക്കാലത്ത് യിസ്രായേലുകാർക്ക് ഒരു രാജാ
വുണ്ടായിരുന്നില്ല. അതിനാൽ ഓരോരുത്തനും
ശരിയെന്ന് അവനവനു തോന്നിയതു ചെയ്തു.

# രൂത്ത്

### യെഹൂദയിലെ ക്ഷാമം

1 പണ്ടുകാലത്ത് ന്യായാധിപന്മാർ ഭരിച്ചിരു
ന്നപ്പോൾ നാട്ടിൽ ആഹാരത്തിനു ക്ഷാമമു
ണ്ടായി. എലീമേലെക്ക് എന്നു പേരായ ഒരാൾ
യെഹൂദയിലെ ബേത്ത്ലേഹെം വിട്ടു. 2അയാ
ളും അയാളുടെ ഭാര്യയും രണ്ടു പുത്രന്മാരും
മോവാബിലെ മലമ്പ്രദേശത്തേക്കു പോയി.
എലീമേലെക്കിൻെറ ഭാര്യയുടെ പേര്
നൊവൊമി എന്നും അയാളുടെ പുത്രന്മാരുടെ
പേരുകൾ മഹ്ലോൻ എന്നും കില്യോൻ എന്നും
ആയിരുന്നു. അവർ യെഹൂദയിലെ ബേത്ത്ലേ
ഹെമിലുള്ള എഫ്രാത്ത്കുടുംബത്തിലെ അംഗ
ങ്ങളായിരുന്നു. ആ കുടുംബം മലമ്പ്രദേശമായ
മോവാബു ദേശത്തുചെന്ന് അവിടെ താമ
സിച്ചു.
3നാളുകൾ കഴിഞ്ഞപ്പോൾ നൊവൊമിയുടെ
ഭർത്താവ് എലീമേലെക്ക് മരിച്ചു. അങ്ങനെ
നൊവൊമിയും അവളുടെ രണ്ടു പുത്രന്മാരും
ശേഷിച്ചു. 4പുത്രന്മാർ മോവാബുദേശത്തുള്ള
സ്ത്രീകളെ വിവാഹം കഴിച്ചു. ഒരാളിൻെറ
പേര് ഒർപ്പാ, മറ്റേയാൾ രൂത്ത്. അവർ മോവാ
ബുദേശത്തു പത്തു വർഷത്തോളം താമസിച്ചു.
5പിന്നെ മഹ്ലോനും കില്യോനും മരിച്ചു.
അങ്ങനെ നൊവൊമി ഭർത്താവും പുത്രന്മാരും
നഷ്ടപ്പെട്ട് ഏകയായി.

### നൊവൊമി മാതൃദേശത്തേക്കു മടങ്ങുന്നു

6നൊവൊമി മോവാബിലെ മലമ്പ്രദേശത്താ
യിരുന്നപ്പോൾ യഹോവ തൻെറ ജനങ്ങളെ
സഹായിച്ചതായി അവൾ കേട്ടു. യഹോവ
യെഹൂദയിലെ ജനങ്ങൾക്കു ഭക്ഷണം നൽകി.
അതുകൊണ്ട് നൊവൊമി മോവാബ്ദേശത്തു
നിന്നും മടങ്ങിപ്പോരാൻ നിശ്ചയിച്ചു. അവ
ളുടെ പുത്രഭാര്യമാരും അവളോടൊപ്പം
പോരാൻ നിശ്ചയിച്ചു. 7അവർ താമസിച്ചിരുന്ന
സ്ഥലത്തുനിന്നും യെഹൂദാദേശത്തേക്കു യാത്ര
തിരിച്ചു.
8നൊവൊമി അവളുടെ പുത്രഭാര്യമാരോടു
പറഞ്ഞു, “നിങ്ങളോരോരുത്തരും നിങ്ങളുടെ
മാതൃഭവനത്തിലേക്കു മടങ്ങിപ്പൊയ്ക്കൊള്ളുക.
നിങ്ങൾ എന്നോടും എൻെറ മരിച്ചുപോയ
പുത്രന്മാരോടും വളരെ കരുണയോടെയാണ്
പെരുമാറിയത്. അതുകൊണ്ട് യഹോവയും
നിങ്ങളോടു കരുണകാട്ടട്ടെ. 9നിങ്ങൾ ഇരുവ
ർക്കും ഓരോ ഭർത്താക്കന്മാരും നല്ല ഭർതൃഭവ
നവും ലഭിക്കട്ടെ എന്നു ഞാൻ യഹോവയോടു
പ്രാർത്ഥിക്കാം.” നൊവൊമി അവരെ ചുംബി
ച്ചു. അവർ പൊട്ടിക്കരഞ്ഞു.
10അപ്പോൾ പുത്രഭാര്യമാർ പറഞ്ഞു, “ഞ
ങ്ങൾ അമ്മയോടൊത്ത് അമ്മയുടെ ആളുക
ളുടെ അടുത്തേക്കു മടങ്ങാൻ ആഗ്രഹിക്കുന്നു.”
11എന്നാൽ നൊവൊമി പറഞ്ഞു, “വേണ്ട,
പുത്രിമാരേ നിങ്ങൾ നിങ്ങളുടെ ഭവനങ്ങളി
ലേക്കു പോകുക. നിങ്ങൾ എന്തിന് എന്നോ
ടൊപ്പം വരുന്നു? എനിക്കു നിങ്ങളെ സഹായി
ക്കാനാവില്ല. നിങ്ങൾക്കു ഭർത്താക്കന്മാരാകാൻ
ഇനിയും പുത്രന്മാർ എനിക്കില്ല. 12നിങ്ങൾ
നിങ്ങളുടെ ഭവനങ്ങളിലേക്കു മടങ്ങിപ്പോകുക.
ഞാൻ വൃദ്ധയായതിനാൽ എനിക്ക് ഒരു
ഭർത്താവ് ഇനി ഉണ്ടാകില്ല. ഇനിയും വിവാഹം
കഴിക്കാമെന്നു ഞാൻ ചിന്തിച്ചാലും എനിക്കു
നിങ്ങളെ സഹായിക്കാനാവില്ല. ഈ രാത്രിയിൽ
തന്നെ ഞാൻ ഗർഭം ധരിച്ച് രണ്ടു പുത്രന്മാരെ
പ്രസവിച്ചാലും നിങ്ങൾക്കു അതു സഹായമാ
കില്ല. 13അവർ പ്രായപൂർത്തിയാകുന്നതുവരെ
നിങ്ങൾ കാത്തിരിക്കേണ്ടിവരും. അത്രയും
കാലം നിങ്ങൾ ഭർത്താക്കന്മാർക്കു വേണ്ടി
കാത്തിരിക്കുന്നത് എനിക്കു ദു:ഖമുണ്ടാക്കുന്നു.
ഞാൻ ഇപ്പോൾത്തന്നെ ദു:ഖിതയാണ്-
യഹോവ ആവശ്യത്തിനു ദു:ഖങ്ങൾ എനിക്കു
തന്നിട്ടുണ്ട്!”
14അവർ വീണ്ടും പൊട്ടിക്കരഞ്ഞു. അപ്പോൾ
ഒർപ്പാ നൊവൊമിയെ ചുംബിച്ച് അവിടെ
നിന്നു പോയി. പക്ഷേ രൂത്ത് അവളെ കെട്ടിപ്പി
ടിച്ച് അവളോടൊപ്പം തങ്ങി.
15നൊവൊമി പറഞ്ഞു, “നോക്കൂ, നിൻെറ
ഭർതൃസഹോദരഭാര്യ അവളുടെ ജനങ്ങളു
ടെയും ദേവന്മാരുടെയും അടുത്തേക്കു മടങ്ങി
പ്പോയി. അതുകൊണ്ട് നീയും അതുപോലെ
ചെയ്യുക.”
16പക്ഷേ രൂത്ത് പറഞ്ഞു, “അമ്മയെ വിട്ടു
പോകാൻ എന്നെ നിർബന്ധിക്കരുത്! എൻെറ
ജനങ്ങളുടെ അടുത്തേക്കുപോകാനും എന്നെ
നിർബന്ധിക്കരുത്. ഞാൻ അമ്മയുടെ കൂടെ
വരുന്നു. നീ എവിടെ പോകുന്നുവോ അവിടെ
ഞാനും വരും. നീ ഉറങ്ങുന്നിടത്ത് ഞാനും ഉറ
ങ്ങും. നിൻെറ ജനം എൻെറയും ജനം ആയി
രിക്കും. നിൻെറ ദൈവം എൻെറയും ദൈവം
ആയിരിക്കും. 17നീ മരിക്കുന്നത് എവിടെയോ
അവിടെ ഞാനും മരിക്കും. നിന്നെ സംസ്കരി
ക്കുന്നതെവിടെയോ അവിടെ ഞാനും സംസ്ക
രിക്കപ്പെടും. എൻെറ ഈ ദൃഢനിശ്ചയം ഞാൻ
പാലിച്ചില്ലെങ്കിൽ യഹോവ എന്നെ ശിക്ഷി
ക്കട്ടെ. മരണം മാത്രമേ നമ്മെ വേർപിരിക്കൂ.”

### മടങ്ങിവരവ്

18രൂത്ത് തന്നോടൊപ്പം വരാൻ വളരെ ആഗ്ര
ഹിക്കുന്നു എന്ന് നൊവൊമിക്കു മനസ്സിലായി.
പിന്നെ അവൾ തർക്കിക്കാൻ പോയില്ല.
19നൊവൊമിയും രൂത്തും ബേത്ത്ലേഹെമിൽ
എത്തുംവരെ യാത്ര ചെയ്തു. രണ്ടു സ്ത്രീകളും
ബേത്ത്ലേഹെമിൽ എത്തിയപ്പോൾ അവരെ
കണ്ട് അവിടത്തെ ജനം ഇളകിമറിഞ്ഞു. അവർ
ഉച്ചത്തിൽ പറഞ്ഞു,“ഇത് നൊവൊമിയല്ലേ?”
20പക്ഷേ നൊവൊമി ജനങ്ങളോടു പറഞ്ഞു,
“എന്നെ നൊവൊമി എന്നു വിളിക്കരുത്, മാറാ
എന്നു വിളിക്കൂ, കാരണം സർവ്വശക്തനായ
ദൈവം എൻെറ ജീവിതം വളരെ ദു:ഖകരമാക്കി.
21ഞാൻ ഇവിടെനിന്നും പോകുമ്പോൾ എനിക്ക്
എല്ലാം ഉണ്ടായിരുന്നു. പക്ഷേ യഹോവ ഒന്നു
മില്ലാത്തവളാക്കി എന്നെ തിരികെ കൊണ്ടുവ
ന്നു. സർവ്വശക്തനായ ദൈവം എനിക്കു ദു:ഖം

തന്നു, പിന്നെ എന്തിനാണ് എന്നെ “നൊ
വൊമി” എന്നു വിളിക്കുന്നത്?”
22ഇങ്ങനെ നൊവൊമിയും അവളുടെ പുത്ര
ഭാര്യ രൂത്ത് എന്ന മോവാബ്യസ്ത്രീയും മോവാ
ബുദേശത്തിൽനിന്നും മടങ്ങി വന്നു. ഈ രണ്ടു
സ്ത്രീകളും യെഹൂദയിലെ ബേത്ത്ലേഹെമിൽ
യവം കൊയ്തു തുടങ്ങുന്ന കാലത്ത് അവിടെ
എത്തി.

### രൂത്ത് ബോവസിനെ കാണുന്നു

2 ബേത്ത്ലേഹെമിൽ ധനികനായ ഒരാൾ
ജീവിച്ചിരുന്നു. ബോവസ് എന്നായിരുന്നു
അയാളുടെ പേര്. എലീമേലെക്കിന്റെ കുടുംബ
ത്തിൽ നിന്നുള്ള നൊവൊമിയുടെ അടുത്ത
ബന്ധുവായിരുന്നു ബോവസ്.
2ഒരു ദിവസം മോവാബ്യസ്ത്രീയായ രൂത്ത്
നൊവൊമിയോടു പറഞ്ഞു, “ഞാൻ വയലി
ലേക്കു പോയാലോ എന്നു വിചാരിക്കുകയാണ്,
എന്നോടു ആർക്കെങ്കിലും ദയ തോന്നി ധാന്യം
ശേഖരിക്കാൻ എന്നെയും കൂട്ടിയാലോ.”
3നൊവൊമി പറഞ്ഞു, “നല്ലത്, പൊയ്
ക്കൊള്ളൂ മകളേ.”
അങ്ങനെ രൂത്ത് വയലിലേക്കു പുറപ്പെട്ടു.
അവൾ കൊയ്ത്തുകാരുടെ പിന്നിൽചെന്ന്
എലീമേലെക്കിന്റെ കുടുംബത്തിലെ ബോവ
സിന്റെ ഭാഗത്തിലുള്ള വയലിൽനിന്ന് അവൾ
അവശേഷിച്ച ധാന്യം സംഭരിച്ചു പോന്നു.*
4അവസാനം, ബോവസ് ബേത്ത്ലേഹെമിൽ
നിന്ന് വയലിലെത്തി. ബോവസ് അയാളുടെ
കൊയ്ത്തുകാരെ ആശംസിച്ചു. അയാൾ പറ
ഞ്ഞു, “യഹോവ നിങ്ങളോടു കൂടെ ഉണ്ടായി
രിക്കട്ടെ!” പണിക്കാർ മറുപടി പറഞ്ഞു:
“യഹോവ അങ്ങയെയും അനുഗ്രഹിക്കട്ടെ!”
5ബോവസ് കൊയ്ത്തുകാരുടെമേൽ നോട്ട
ക്കാരനോടു ചോദിച്ചു, “ഈ യുവതി ഏതാണ്?”
6കൊയ്ത്തുകാരുടെ മേൽനോട്ടക്കാരൻ പറ
ഞ്ഞു, “അവൾ മോവാബുദേശത്തുനിന്ന്
നൊവൊമിയോടൊപ്പം വന്ന മോവാബ്യ യുവ
തിയാണ്. 7കൊയ്ത്തുകാരുടെ പിന്നാലെ
പോയി ധാന്യം ശേഖരിച്ചു കൊള്ളട്ടെ എന്ന്
ഇന്നു വെളുപ്പിനെ വന്ന് എന്നോടു ചോദിച്ചു.
അങ്ങനെ ഈ നിമിഷംവരെ അവൾ ജോലി
ചെയ്യുകയായിരുന്നു. അല്പനേരം മാത്രമേ
അവൾ ആ വീട്ടിൽ വിശ്രമിച്ചുള്ളൂ.”
8അപ്പോൾ ബോവസ് രൂത്തിനോടു പറഞ്ഞു,
“കേൾക്കൂ മകളേ, ഇവിടെ താമസിച്ച് എന്റെ
വയലിലെ ധാന്യം ശേഖരിച്ചുകൊള്ളൂ. മറ്റൊരാ
ളുടെ വയലിൽ പോകേണ്ട ആവശ്യം നിന
ക്കില്ല. എന്റെ ദാസികളുടെ പിന്നാലെ നിൽ
ക്കുക. 9അവർ ഏതു വയലിൽ പോകുന്നുവോ
അവരുടെ പിന്നാലെ നീയും പോകുക. നിന്നെ
ശല്യം ചെയ്യരുതെന്ന് ഞാൻ യുവാക്കന്മാരോടു
പറഞ്ഞിട്ടുണ്ട്. നിനക്കു ദാഹിക്കുകയാണെ
ങ്കിൽ യുവാക്കന്മാർ വെള്ളം കുടിക്കാനുപയോ
ഗിക്കുന്ന പാത്രത്തിൽനിന്ന് നിനക്കും വെള്ളം
കുടിക്കാം.”
10അപ്പോൾ രൂത്ത് അയാളുടെ മുമ്പിൽ ആദ
രപൂർവ്വം നമസ്കരിച്ചു. അവൾ ബോവസി
നോടു പറഞ്ഞു, “ഞാൻ അന്യദേശക്കാരിയാ
യിട്ടും അങ്ങ് എന്നെ ശ്രദ്ധിക്കുകയും എന്നോടു
കരുണ കാണിക്കുകയും ചെയ്യുന്നതിൽ എനിക്ക്
അത്ഭുതം തോന്നുന്നു.”
11ബോവസ് ഉത്തരം പറഞ്ഞു, “നീ നിന്റെ
ഭർത്തൃമാതാവായ നൊവൊമിക്കു ചെയ്ത
എല്ലാ സഹായങ്ങളെക്കുറിച്ചും എനിക്കറിയാം.
നിന്റെ ഭർത്താവ് മരിച്ചു കഴിഞ്ഞിട്ടും നീ
അവളെ സഹായിച്ചു എന്നതും എനിക്കറിയാം.
നീ നിന്റെ അപ്പനേയും അമ്മയേയും ജന്മദേശ
ത്തെപ്പോലും ഉപേക്ഷിച്ചാണ് ഈ ദേശത്തു
വന്നിരിക്കുന്നത് എന്നും എനിക്കറിയാം. ഈ
ദേശത്തെ ആരെയും നിനക്കറിയില്ല. എന്നിട്ടും
നീ നൊവൊമിയോടൊപ്പം ഇവിടെ വന്നു.
12നിന്റെ സദ്പ്രവർത്തികൾക്ക് യഹോവ
നിനക്കു പ്രതിഫലം തരും. യിസ്രായേലിന്റെ
ദൈവം നിനക്ക് പൂർണ്ണ പ്രതിഫലം തരും. നീ
രക്ഷയ്ക്കുവേണ്ടി എത്തിയിരിക്കുന്നത് അവ
ന്റെ അടുത്താണ്. അവൻ നിന്നെ സംരക്ഷി
ക്കും.”
13അപ്പോൾ രൂത്ത് പറഞ്ഞു, “പ്രഭോ അങ്ങ്
എന്നോടു വളരെയധികം കരുണ കാണിക്കുന്നു.
ഞാൻ വെറും ഒരു ദാസിയാണ്. അങ്ങയുടെ
സ്വന്തം ദാസിമാരിൽ ഒരുവൾക്കു തുല്യപോലു
മല്ല ഞാൻ പക്ഷേ അങ്ങ് എന്നോടു കാരുണ്യ
ത്തോടെ സംസാരിക്കുകയും സാന്ത്വനിപ്പിക്കു
കയും ചെയ്തു.”
14ഭക്ഷണസമയത്ത് ബോവസ് അവളോടു
പറഞ്ഞു, “ഇവിടെ വന്നു ഞങ്ങളുടെ അപ്പം
കഴിക്കൂ. നിന്റെ അപ്പം ഞങ്ങളുടെ വിന്നാഗി
രിയിൽ മുക്കുക.”
അപ്പോൾ അവൾ കൊയ്ത്തുകാരുടെ അടു
ക്കൽ ഇരുന്നു. ബോവസ് അവൾക്കു വറുത്ത
ധാന്യം കൊടുത്തു. രൂത്ത് മതിയാകുവോളം
ഭക്ഷിച്ച് കുറച്ചു മിച്ചം വച്ചു. 15അവൾ അവിടെ
നിന്നും എഴുന്നേറ്റ് ജോലി ചെയ്യാൻ പുറപ്പെട്ടു.
അപ്പോൾ ബോവസ് തന്റെ ജോലിക്കാരോടു
പറഞ്ഞു, “അവൾ കറ്റകൾക്കിടയിലും ധാന്യം
പെറുക്കട്ടെ. അവളെ തടയരുത്. 16അവളുടെ
ജോലി എളുപ്പമാക്കാൻ ധാന്യത്തിന്റെ തലപ്പു
തന്നെ അവൾക്കായി ഇട്ടുകൊടുത്തേക്കുക.
അവൾ ആ ധാന്യവും പെറുക്കട്ടെ. നിർത്ത്
എന്ന് അവളോടു പറയരുത്.”

### നൊവൊമി ബോവസിനെക്കുറിച്ചു കേൾക്കുന്നു

17സന്ധ്യയാകുവോളം രൂത്ത് വയലിൽ പണി
ചെയ്തു. പിന്നെ അവൾ വയ്ക്കോലിൽനിന്ന്
ധാന്യങ്ങൾ വേർതിരിച്ചെടുത്തു. ഏകദേശം
അരപ്പറ യവം ഉണ്ടായിരുന്നു. 18രൂത്ത് അതും
എടുത്തുകൊണ്ട് അവളുടെ ഭർത്തൃമാതാവിനെ
കാണിക്കാൻ നഗരത്തിലേക്കു പോയി. അവൾ
മിച്ചം വച്ചിരുന്ന ഉച്ചഭക്ഷണവും ഭർത്തൃമാതാ
വിനു കൊടുത്തു.
19അവളുടെ ഭർത്തൃമാതാവ് അവളോടു ചോ
ദിച്ചു, “എവിടെനിന്നാണ് ഇത്രയും ധാന്യം നീ
ശേഖരിച്ചത്? എവിടെയാണ് നീ ജോലി
ചെയ്തത്? നിന്നെ ശ്രദ്ധിച്ച മനുഷ്യൻ അനുഗ്ര
ഹിക്കപ്പെടട്ടെ!”
അപ്പോൾ രൂത്ത് ആരുടെ കൂടെയാണു താൻ
ജോലി ചെയ്തത് എന്ന് അവളോടു പറഞ്ഞു.
അവൾ പറഞ്ഞു, “ഞാൻ ബോവസ് എന്നു
പേരുള്ള ഒരാളുടെ കൂടെയാണ് ജോലി
ചെയ്തത്.”

---

**അവശേഷിച്ച … സംഭരിച്ചുപോന്നു** വിളവെടുപ്പിനിടയിൽ കൃഷിക്കാരൻ കുറച്ചു ധാന്യം വയലിലുപേക്ഷിക്കണമെന്നു നിയമമുണ്ട്. പാവപ്പെട്ടവർക്കു പെറുക്കിയെടുത്തു ഭക്ഷിക്കാനാണിത്. ലേവ്യ. 19:9; 23:22.

നൊവൊമി തൻെറ പുത്രഭാര്യയോടു പറ
ഞ്ഞു, "യഹോവ അയാളെ അനുഗ്രഹിക്കട്ടെ!
മരിച്ചവരുടെയും ജീവിച്ചിരിക്കുന്നവരുടെയും
നേർക്കു അവൻ ദയ കാണിക്കുന്നു." 20വീണ്ടും
നൊവൊമി അവളുടെ പുത്രഭാര്യയോടു പറ
ഞ്ഞു, "ബോവസ് നമ്മുടെ സംരക്ഷകരിൽ ഒരാ
ളാണ്. ബോവസ് നമ്മുടെ അടുത്ത ബന്ധുക്ക
ളിൽ ഒരാളാണ്."

21അപ്പോൾ രൂത്ത് പറഞ്ഞു, "ബോവസ്
എന്നോടു പറഞ്ഞിട്ടുണ്ട് തിരിച്ചു ചെന്ന് അവി
ടെത്തന്നെ ജോലി ചെയ്യാൻ. കൊയ്ത്തു കഴി
യുവോളം അയാളുടെ ജോലിക്കാരുടെയടുത്ത്
ഞാൻ ജോലി ചെയ്തുകൊള്ളാൻ ബോവസ്
എന്നോടു പറഞ്ഞു."

22അപ്പോൾ നൊവൊമി പുത്രഭാര്യയായ
രൂത്തിനോടു പറഞ്ഞു, "അയാളുടെ ദാസിമാ
രുടെ കൂടെ ജോലി ചെയ്യുന്നത് നല്ലതാണ്.
മറ്റു വയലുകളിലാണെങ്കിൽ ആണുങ്ങളാരെ
ങ്കിലും നിന്നെ ശല്യം ചെയ്യും." 23അങ്ങനെ
രൂത്ത് ബോവസിൻെറ ദാസിമാരുടെ കൂടെ
ജോലി ചെയ്തു. യവത്തിൻെറ കൊയ്ത്തു
കാലം കഴിയുന്നതുവരെ ധാന്യം ശേഖരിച്ചു.
ഗോതമ്പിൻെറ കൊയ്ത്തുകാലവും കഴിയുന്ന
തുവരെ അവൾ അവിടെ ജോലി ചെയ്തു.
രൂത്ത് അവളുടെ ഭർത്തൃമാതാവിൻെറയൊപ്പം
ജീവിതം തുടർന്നു.

### മെതിക്കളം

3 അപ്പോൾ ഭർത്തൃമാതാവായ നൊവൊമി
രൂത്തിനോടു പറഞ്ഞു, "മകളേ, ഞാൻ നിന
ക്കുവേണ്ടി ഒരു ഭർത്താവിനെയും ഒരു നല്ല
ഭവനവും അന്വേഷിക്കട്ടെ. അത് നിനക്കു
നന്മയേ വരുത്തൂ. 2ബോവസ് ശരിയായ ഒരുവ
നായിരിക്കും. ബോവസ് നമ്മുടെ അടുത്ത
ബന്ധുവും ആണ്. നീ അയാളുടെ ദാസിമാരുടെ
കൂടെയാണ് ജോലി ചെയ്യുന്നത്. ഇന്നു രാത്രി
അയാൾ മെതിക്കളത്തിൽ ഉണ്ടാകും. 3പോയി
കുളിച്ച് വസ്ത്രം ധരിക്കുക. ഒരു നല്ല വസ്ത്രം
ധരിച്ച് മെതിക്കളത്തിലേക്കു പോകുക. ബോവ
സിൻെറ അത്താഴം കഴിയുവോളം അയാൾ
നിന്നെ കാണരുത്. 4അത്താഴത്തിനുശേഷം
അയാൾ വിശ്രമിക്കാൻ പോകും. അയാൾ എവി
ടെയാണ് കിടക്കാൻ പോകുന്നതെന്ന് ശ്രദ്ധി
ക്കുക. അവിടെപോയി അയാളുടെ കാലിലെ
പുതപ്പ് പൊക്കുക. അതിനുശേഷം അവിടെ
ബോവസിനോടൊപ്പം കിടക്കുക. നീ എന്തു
ചെയ്യണമെന്ന് അയാൾ പറഞ്ഞുതരും.

5അപ്പോൾ രൂത്ത് പറഞ്ഞു, "അമ്മ പറഞ്ഞതു
പോലെ ഞാൻ ചെയ്യാം."

6അപ്രകാരം രൂത്ത് മെതിക്കളത്തിലേക്കു
പോയി. അവളുടെ ഭർത്തൃമാതാവ് പറഞ്ഞതു
പോലെയെല്ലാം അവൾ ചെയ്തു. 7തീനും
കുടിയും കഴിഞ്ഞപ്പോൾ ബോവസിനു തൃപ്തി
യായി. ബോവസ് യവക്കൂനയുടെ അരികിൽ
പോയി കിടന്നു. അപ്പോൾ രൂത്ത് നിശബ്ദ
യായി ചെന്ന് അയാളുടെ കാലിലെ പുതപ്പ്
മാറ്റി. രൂത്ത് അയാളുടെ കാലിനടുത്തു കിടന്നു.
8പാതിരാവായപ്പോൾ ബോവസ് ഉറക്ക
ത്തിൽനിന്ന് ഉണർന്നു. ഒരു സ്ത്രീ തൻെറ
പാദത്തിനടുത്തു കിടക്കുന്നതു കണ്ട് അയാൾ
അത്ഭുതപ്പെട്ടു. 9ബോവസ് ചോദിച്ചു, "നീ
ആരാണ്?"

അവൾ പറഞ്ഞു, "ഞാൻ അങ്ങയുടെ ദാസി
യായ രൂത്താണ്. അങ്ങയുടെ പുതപ്പ് എൻെറ
മേൽ വിരിക്കൂ. അങ്ങാകുന്നു എൻെറ രക്ഷകൻ."
10അപ്പോൾ ബോവസ് പറഞ്ഞു, "യഹോവ
നിന്നെ അനുഗ്രഹിക്കട്ടെ മകളേ. നീ എന്നോടു
വളരെ കരുണ കാണിച്ചിരിക്കുന്നു. നീ നൊവൊ
മിയോടു ആദ്യം കാണിച്ച കരുണയേക്കാൾ
അധികം കരുണ എന്നോടു ഇപ്പോൾ കാണിച്ചി
രിക്കുന്നു. നിനക്ക് വിവാഹം കഴിക്കാൻ ധനി
കനോ ദിരദ്രനോ ആയ ഒരു യുവാവിനെ വേണ
മെങ്കിൽ തിരക്കാമായിരുന്നു. പക്ഷേ നീ അതു
ചെയ്തില്ല. 11എൻെറ മകളെ, നീ പേടിക്കേണ്ട.
നീ പറയുന്നതെല്ലാം ഞാൻ ചെയ്യും. നിൻെറ
പട്ടണത്തിലുള്ള എല്ലാവർക്കും അറിയാം നീ
ഒരു നല്ല സ്ത്രീയാണെന്ന്. 12ഞാൻ നിൻെറ
അടുത്ത ബന്ധുവാണെന്നതും സത്യമാണ്.
എന്നാൽ എന്നെക്കാൾ അടുത്ത മറ്റൊരു ബന്ധു
ഇവിടെയുണ്ട്. 13ഈ രാത്രി ഇവിടെ കഴിയുക.
അയാൾക്ക് നിന്നെ സഹായിക്കാനാകുമോ
എന്ന് നമുക്കു രാവിലെ കാണാം. അയാൾ
നിന്നെ സഹായിക്കാൻ തീരുമാനിച്ചാൽ അതു
തന്നെയാണ് നല്ലത്. അയാൾ നിന്നെ സഹായി
ക്കുവാൻ വിസമ്മതിക്കുകയാണെങ്കിൽ ജീവി
ക്കുന്ന യഹോവയാണെ, ഞാൻ വാക്കു തരുന്നു,
ഞാൻ നിന്നെ വിവാഹം കഴിക്കുകയും എലീമേ
ലെക്കിൻെറ വസ്തു നിനക്കായി വിലയ്ക്കു
വാങ്ങുകയും ചെയ്യും. അതുകൊണ്ട് പ്രഭാതം
വരെ ഇവിടെ കിടന്നുകൊള്ളുക."

14അങ്ങനെ രൂത്ത് പ്രഭാതംവരെ ബോവ
സിൻെറ കാൽക്കൽ കിടന്നു. പ്രഭാതത്തിൽ ഇരു
ട്ടായിരുന്നപ്പോൾത്തന്നെ, ആളുകൾക്കു പരസ്
പരം തിരിച്ചറിയാൻ കഴിയുന്നതിനു മുമ്പേ
തന്നെ അവൾ ഉണർന്നു.

ബോവസ് അവളോടു പറഞ്ഞു, "നീ കഴി
ഞ്ഞ രാത്രി എൻെറ അടുത്തു വന്നത് നമുക്കു
രഹസ്യമായി വയ്ക്കാം." 15ബോവസ് തുടർന്നു,
"നിൻെറ മേലങ്കി ഇവിടെ കൊണ്ടുവന്ന് നിവർ
ത്തു പിടിക്കൂ."

അപ്പോൾ രൂത്ത് അവളുടെ മേലങ്കി നിവർത്തു
പിടിക്കുകയും ബോവസ് ഏകദേശം ഒരു പറ
ധാന്യം അവളുടെ ഭർത്തൃമാതാവായ നൊവൊ
മിക്ക് സമ്മാനമായി കൊടുക്കുകയും ചെയ്തു.
ബോവസ് അത് പൊതിഞ്ഞു കെട്ടി അവളുടെ
ചുമലിൽ വച്ചുകൊടുത്തു. പിന്നീട് അയാൾ
പട്ടണത്തിലേക്കു പോയി.

16രൂത്ത് അവളുടെ ഭർത്തൃമാതാവായ
നൊവൊമിയുടെ ഭവനത്തിലേക്കു പോയി.
നൊവൊമി വാതിൽക്കൽ വന്നു ചോദിച്ചു,
"ആരാണവിടെ?" രൂത്ത് ഭവനത്തിനകത്തു
കയറി, ബോവസ് അവൾക്കു വേണ്ടി ചെയ്ത
തെല്ലാം നൊവൊമിയോടു പറഞ്ഞു. 17അവൾ
പറഞ്ഞു, "ബോവസ് ഈ യവം എൻെറ കയ്യിൽ
തന്നത് അമ്മയ്ക്കൊരു സമ്മാനമായിട്ടാണ്.
ഞാൻ വെറും കയ്യോടെ വീട്ടിലേക്കു പോകണ്ട
എന്ന് ബോവസ് എന്നോടു പറഞ്ഞു."

18നൊവൊമി പറഞ്ഞു, "മകളേ, സംഗതിക
ളെങ്ങനെയാകുമെന്ന് അറിയുംവരെ നീ ക്ഷമ
യോടെ കാത്തിരിക്കുക. താൻ ചെയ്യുന്ന ഈ
കാര്യം തീർത്തല്ലാതെ ബോവസ് വിശ്രമിക്കു
കയില്ല. ഈ ദിവസം അവസാനിക്കുന്നതിനു
മുമ്പ് സംഗതി എന്തായി എന്ന് നമുക്കറിയാൻ
പറ്റും."

### ബോവസും ബന്ധുവും

4 നഗരവാതിൽക്കൽ ജനം കൂടുന്നയിടത്തേ
ക്കു ബോവസ് പോയി. ബോവസ് മുമ്പു

സൂചിപ്പിച്ച ഉറ്റബന്ധു കടന്നു പോകുന്നതു
വരെ അയാൾ അവിടെ ഇരുന്നു. ബോവസ്
അയാളോടു പറഞ്ഞു, “ഇവിടെ വന്ന് ഇരിക്കൂ
സ്നേഹിതാ!”
2ബോവസ് കുറെ സാക്ഷികളെയും വിളിച്ചു
കൂട്ടി. ബോവസ് വിളിച്ചു കൂട്ടിയത് പട്ടണ
ത്തിലെ മൂപ്പന്മാരിൽ പത്തു പേരെ ആയിരുന്നു.
അയാൾ അവരോടു പറഞ്ഞു, “ഇവിടെ ഇരി
ക്കൂ!” അവർ അവിടെ ഇരുന്നു.
3അപ്പോൾ ബോവസ് ഉറ്റബന്ധുവിനോടു
പറഞ്ഞു, “നൊവൊമി മോവാബുദേശത്തു
നിന്ന് മടങ്ങി വന്നിട്ടുണ്ട്. അവൾ നമ്മുടെ
ബന്ധുവായ എലീമേലെക്കിന്റെ വക ഭൂമി
വിൽക്കുകയാണ്. 4ഇവിടുത്തെ ജനങ്ങളുടെയും
എന്റെ ജനത്തിലെ മൂപ്പന്മാരുടെയും മുമ്പിൽ
വച്ച് ഇതു നിന്നെ അറിയിക്കണമെന്ന് ഞാൻ
തീരുമാനിച്ചു. നീ അത് വീണ്ടെടുക്കുന്നെങ്കിൽ
വീണ്ടെടുക്കുക! നീ വീണ്ടെടുക്കാൻ ഉദ്ദേശിക്കു
ന്നില്ലെങ്കിൽ എന്നോടു പറയുക. എനിക്ക
റിയാം, നീ കഴിഞ്ഞാൽ ആ ഭൂമി വീണ്ടെടു
ക്കേണ്ട അടുത്തയാൾ ഞാനാണ്. നീ ആ ഭൂമി
വിലയ്ക്കു വാങ്ങുന്നില്ലെങ്കിൽ ഞാൻ വാങ്ങാം.”
5ബോവസ് വീണ്ടും പറഞ്ഞു, “നൊവൊ
മിയിൽനിന്ന് ആ ഭൂമി വാങ്ങുകയാണെങ്കിൽ
മരിച്ചവന്റെ ഭാര്യയായ രൂത്ത് എന്ന വിധവ
യായ മോവാബ്യസ്ത്രീയെ നിനക്കു ഭാര്യ
യായി ലഭിക്കും. രൂത്തിന് ഒരു കുട്ടിയുണ്ടാകു
മ്പോൾ ഭൂമി ആ കുട്ടിക്കു ലഭിക്കും. അങ്ങനെ
ആ ഭൂമി മരിച്ചയാളുടെ കുടുംബത്തിൽ തന്നെ
നിലനിൽക്കും.”
6ഉറ്റബന്ധു ഉത്തരം പറഞ്ഞു, “എനിക്ക് ആ
സ്ഥലം വീണ്ടെടുക്കാനാവില്ല. സ്ഥലം എന്റേ
താകുമായിരിക്കാം. പക്ഷേ അത് വിലയ്ക്കു
വാങ്ങാനെനിക്കാവില്ല. ഞാൻ അതു ചെയ്
താൽ എനിക്ക് എന്റെ സ്വന്തം ഭൂമി നഷ്ടപ്പെ
ടും. അതിനാൽ നീ ആ ഭൂമി വാങ്ങുക.” 7(പഴ
യകാലത്ത് യിസ്രായേലിൽ ഒരാചാരം ഉണ്ടായി
രുന്നു. ആളുകൾ ഭൂമി വാങ്ങുകയോ വീണ്ടെടു
ക്കുകയോ ചെയ്യുമ്പോൾ, ഒരാൾ തന്റെ
ചെരുപ്പ് ഊരി മറ്റേയാൾക്ക് കൊടുക്കണം. ഇതാ
യിരുന്നു അവരുടെ ക്രയവിക്രയത്തിനുള്ള
തെളിവ്.) 8അതുകൊണ്ട് ഉറ്റബന്ധു പറഞ്ഞു,
“വസ്തു വിലയ്ക്കു വാങ്ങൂ.” അയാൾ തന്റെ
ചെരുപ്പൂരി ബോവസിനു നൽകി.
9അപ്പോൾ ബോവസ് അവിടെ കൂടിയിരുന്ന
മൂപ്പന്മാരോടും മറ്റെല്ലാവരോടുമായി പറഞ്ഞു,
“നൊവൊമിയുടെ കയ്യിൽനിന്ന്, എലീമേ
ലെക്ക്, കില്യോൻ, മഹ്ലോൻ എന്നിവർക്കുള്ള
തെല്ലാം ഞാൻ വാങ്ങാൻ പോകുന്നു എന്നതിന്
നിങ്ങൾ സാക്ഷികളാകുന്നു. 10രൂത്തിനെ ഭാര്യ
യായും ഞാൻ വാങ്ങുന്നു. മരിച്ചയാളുടെ
സ്വത്ത് അയാളുടെ കുടുംബത്തിൽ തന്നെ നില
നിൽക്കുന്നതിനു വേണ്ടിയാണ് ഞാൻ ഇങ്ങനെ
ചെയ്യുന്നത്. ഈ ഇടപാടിലൂടെ മരിച്ചവന്റെ
പേര് അയാളുടെ കുടുംബത്തിൽ നിന്നും ദേശ
ത്തിൽനിന്നും അറ്റുപോകുകയില്ല. നിങ്ങളാണ്
ഇതിനെല്ലാം സാക്ഷികൾ.”
11അങ്ങനെ നഗരവാതിൽക്കൽ ഉണ്ടായിരുന്ന
എല്ലാ ജനങ്ങളും മൂപ്പന്മാരും അതിന് സാക്ഷി
കളായി. അവർ പറഞ്ഞു,
“യഹോവ നിന്റെ ഭവനത്തിലേക്കു വരുന്ന
ഈ സ്ത്രീയെ, യിസ്രായേലിന്റെ ഭവനം നിർ
മ്മിച്ച റാഹേലിനെയും ലേയയേയുംപോലെ
ആക്കട്ടെ. നീ എഫ്രാത്തയിൽ മേധാശക്തിയു
ള്ളവനും ബേത്ത്ലേഹെമിൽ പ്രശസ്തനും
ആയി ഭവിക്കട്ടെ!
12താമാർ യെഹൂദയുടെ പുത്രൻ ഫേരെസിന്
ജന്മം നൽകി. അങ്ങനെ അവന്റെ കുടുംബം
മഹത്തരമാകുകയും ചെയ്തു. അതുപോലെ
തന്നെ രൂത്തിലൂടെ യഹോവ നിനക്കും അനേ
കം സന്താനങ്ങളെ നൽകട്ടെ. അങ്ങനെ നിന്റെ
കുടുംബവും മഹത്തരമാകട്ടെ.”
13അങ്ങനെ ബോവസ് രൂത്തിനെ വിവാഹം
കഴിച്ചു. യഹോവ അവൾക്കു ഗർഭം നൽകു
കയും ഒരു പുത്രനെ കൊടുക്കുകയും ചെയ്തു.
14അപ്പോൾ പട്ടണത്തിലെ സ്ത്രീകൾ നൊവൊ
മിയോടു പറഞ്ഞു,
“നിനക്ക് ഈ കുഞ്ഞിനെ തന്ന യഹോവ
വാഴ്ത്തപ്പെട്ടവനാകുന്നു. ഇവൻ യിസ്രായേ
ലിൽ പ്രസിദ്ധനാകും.
15ഈ കുഞ്ഞ് നിനക്ക് വീണ്ടും ജീവിതം തരും!
വാർദ്ധക്യത്തിൽ നിന്നെ ശുശ്രൂഷിക്കും. നിന്റെ
പുത്രഭാര്യയാണല്ലോ ഇവനെ പ്രസവിച്ചത്.
അവൾ നിനക്കു വേണ്ടിയാണ് ഈ കുട്ടിയെ
പ്രസവിച്ചത്. അവൾ നിന്നെ സ്നേഹിക്കുന്നു.
ഏഴു പുത്രന്മാരെക്കാൾ ഇവൾ നിനക്ക് ഉത്തമ
യാണ്.”

16നൊവൊമി കുഞ്ഞിനെ തന്റെ കരങ്ങളിൽ
എടുക്കുകയും അവന്റെ ഉത്തരവാദിത്വം ഏറ്റെ
ടുക്കുകയും ചെയ്തു. 17അയൽക്കാർ അവന്
പേരിട്ടു. ആ സ്ത്രീകൾ പറഞ്ഞു, “ഈ കുഞ്ഞ്
നൊവൊമിക്ക് വേണ്ടി പിറന്നതാണ്.” അയൽ
ക്കാരികൾ ഓബേദ് എന്ന് അവന് പേരിട്ടു.
യിശ്ശായിയുടെ പിതാവായിരുന്നു ഓബേദ്.
ദാവീദിന്റെ പിതാവായിരുന്നു യിശ്ശായി.

### രൂത്തും ബോവസിന്റെ കുടുംബവും

18ഫേരെസിന്റെ കുടുംബചരിത്രം ഇതാണ്:
ഫേരെസ് ഹെസ്രോന്റെ പിതാവായിരുന്നു.
19ഹെസ്രോൻ രാമിന്റെ പിതാവായിരുന്നു.
രാം അമ്മീനാദാബിന്റെ പിതാവായിരുന്നു.
20അമ്മീനാദാബ് നഹശോന്റെ പിതാവാ
യിരുന്നു. നഹശോൻ സൽമോന്റെ പിതാവാ
യിരുന്നു.
21സൽമോൻ ബോവസിന്റെ പിതാവായി
രുന്നു. ബോവസ് ഓബേദിന്റെ പിതാവായി
രുന്നു.
22ഓബേദ് യിശ്ശായിയുടെ പിതാവായിന്നു.
യിശ്ശായി ദാവീദിന്റെ പിതാവായിരുന്നു.

# 1 ശമൂവേൽ

## എൽക്കാനയും കുടുംബവും ശീലോവിൽ ആരാധന നടത്തുന്നു

1 എഫ്രയീമിലെ കുന്നിൻപ്രദേശത്ത് രാമ
യിൽനിന്നുള്ള എൽക്കാനാ എന്നൊരാൾ
ജീവിച്ചിരുന്നു. സൂഫ് കുടുംബക്കാരനായിരുന്നു
എൽക്കാനാ. യെരോഹാമിന്റെ പുത്രനായിരു
ന്നു അവൻ. എലീഹൂവിന്റെ പുത്രനായിരുന്നു
യെരോഹാം. എലീഹൂ തോഹൂവിന്റെ പുത്രൻ.
എഫ്രയീംഗോത്രത്തിലെ സൂഫിന്റെ പുത്രനാ
യിരുന്നു തോഹൂ.
2എൽക്കാനയ്ക്ക് രണ്ടു ഭാര്യമാരുണ്ടായിരുന്നു.
ഒരു ഭാര്യയുടെ പേര് ഹന്നാ എന്നും മറ്റേ
ഭാര്യയുടെ പേര് പെനിന്നാ എന്നുമായിരുന്നു.
പെനിന്നയ്ക്കു കുട്ടികളുണ്ടായിരുന്നു. ഹന്ന
യ്ക്കു കുട്ടികളുണ്ടായിരുന്നില്ല.
3എല്ലാ വർഷവും എൽക്കാനാ തന്റെ പട്ടണ
മായ രാമയിൽനിന്നും ശീലോവിലേക്കു
പോകും. അവിടെയായിരുന്നു എൽക്കാനാ സർ
വ്വശക്തനായ യഹോവയെ ആരാധിച്ചിരുന്നതും
അവനു ബലികളർപ്പിച്ചിരുന്നതും. ശീലോവി
ലായിന്നു ഹൊഫ്നിയും ഫീനെഹാസും
യഹോവയുടെ പുരോഹിതന്മാരായി സേവി
ച്ചിരുന്നത്. ഏലിയുടെ പുത്രന്മാരായിരുന്നു
ഹൊഫ്നിയും ഫീനെഹാസും. 4എൽക്കാനാ
ബലിയർപ്പിച്ചപ്പോഴൊക്കെ ഭക്ഷണത്തിന്റെ
ഒരു വീതം അവൻ തന്റെ പത്നിയായ പെനി
ന്നയ്ക്കും നൽകിയിരുന്നു. പെനിന്നയുടെ കുട്ടി
കൾക്കും അവൻ അതിന്റെ പങ്കു നൽകിയി
രുന്നു. 5ഹന്നയ്ക്കും ഒരു തുല്യപങ്ക് എൽക്കാനാ
നൽകിയിരുന്നു. ഹന്നയ്ക്കു കുട്ടികളുണ്ടാകാൻ
യഹോവ അനുഗ്രഹിച്ചില്ലെങ്കിൽപ്പോലും എൽ
ക്കാനാ അങ്ങനെ ചെയ്തു. താൻ യഥാർത്ഥ
ത്തിൽ സ്നേഹിച്ച ഭാര്യ ഹന്നാ ആയിരുന്നു
എന്നതാണ് അവൻ അങ്ങനെ ചെയ്യുവാൻ
കാരണം.

## പെനിന്നാ ഹന്നയെ പ്രകോപിപ്പിക്കുന്നു

6പെനിന്നാ എല്ലായ്പ്പോഴും ഹന്നയെ
വല്ലാതെ പ്രകോപിപ്പിക്കുകയും മുഷിപ്പിക്കു
കയും ചെയ്തു. ഹന്നയ്ക്കു കുട്ടികളുണ്ടാകാ
ത്തതു കൊണ്ടാണ് പെനിന്നാ അങ്ങനെ ചെയ്
തിരുന്നത്. 7എല്ലാ വർഷവും അങ്ങനെ തന്നെ
സംഭവിച്ചു. അവർ ശീലോവിൽ യഹോവ
യുടെ ആലയത്തിൽ പോകുമ്പോഴൊക്കെ
ഹന്നാ മുഷിഞ്ഞിരുന്നു. ഒരു ദിവസം എൽ
ക്കാനാ ബലിയർപ്പിക്കുകയായിരുന്നു. ഹന്നാ
വ്യസനിക്കുകയും കരയാൻ തുടങ്ങുകയും
ചെയ്തു. ഹന്നാ ഒന്നും കഴിക്കുന്നുണ്ടായിരു
ന്നില്ല. 8അവളുടെ ഭർത്താവായ എൽക്കാനാ
അവളോടു പറഞ്ഞു, “ഹന്നാ, നീയെന്തിനാണ്
കരയുന്നത്? നീയെന്താണൊന്നും കഴിക്കാ
ത്തത്? നീയെന്തിനാണിത്ര ദു:ഖിക്കുന്നത്? നിന
ക്കു നിന്റെ ഭർത്താവായ ഞാനുണ്ടല്ലോ. പത്തു
മക്കളേക്കാൾ ഭേദമാണു ഞാനെന്നു നീ കരു
തുക.”

## ഹന്നയുടെ പ്രാർത്ഥന

9തിന്നുകയും കുടിക്കുകയും ചെയ്തതിനു
ശേഷം ഹന്നാ എഴുന്നേറ്റു പ്രാർത്ഥിക്കാൻ
പോയി. യഹോവയുടെ വിശുദ്ധമന്ദിരത്തി
ന്റെ കവാടത്തിനരികിലായി പുരോഹിത
നായ ഏലി ഇരിപ്പുണ്ടായിരുന്നു. 10ഹന്നാ വള
രെ ദു:ഖിതയായിരുന്നു. യഹോവയോടു പ്രാർ
ത്ഥിക്കവേ അവൾ വല്ലാതെ കരഞ്ഞു. 11അവൾ
ദൈവത്തിന് ഒരു നേർച്ച നേർന്നു. അവൾ
പറഞ്ഞു, “സർവ്വശക്തനായ യഹോവേ,
ഞാനെത്ര ദു:ഖിതയാണെന്നു കണ്ടാലും.
എന്നെ മറക്കരുതേ. അങ്ങ് എനിക്കൊരു പുത്ര
നെ തന്നാൽ ഞാനവനെ നിനക്കു സമർപ്പി
ക്കാം. അവൻ ഒരു നാസീർ വ്രതക്കാരനായി
രിക്കും. അവൻ വീഞ്ഞോ മദ്യമോ കഴിക്കില്ല.
ആരും അവന്റെ തലമുടി ഒരിക്കലും വെട്ടുകയു
മില്ല.”*
12ഹന്നാ വളരെ നേരം യഹോവയോടു പ്രാർ
ത്ഥിച്ചു. ഹന്നാ പ്രാർത്ഥിച്ചുകൊണ്ടിരിക്കവേ
ഏലി അവളുടെ ചുണ്ടുകളിൽ ശ്രദ്ധിക്കുകയാ
യിരുന്നു. 13ഹന്നാ അവളുടെ ഹൃദയം കൊണ്ടു
പ്രാർത്ഥിക്കുകയായിരുന്നു. അവളുടെ ചുണ്ടു
കൾ ചലിക്കുന്നുണ്ടായിരുന്നുവെങ്കിലും അവൾ
ശബ്ദം പുറപ്പെടുവിച്ചില്ല. അതിനാൽ ഹന്നാ
കുടിച്ചിരിക്കാമെന്ന് ഏലി കരുതി. 14ഏലി ഹന്ന
യോടു പറഞ്ഞു, “നീ ഒരുപാട് കുടിച്ചിരി
ക്കുന്നു! വീഞ്ഞ് ഉപേക്ഷിക്കാൻ കാലമായി.”
15ഹന്നാ മറുപടി പറഞ്ഞു, “പ്രഭോ ഞാൻ
വീഞ്ഞോ മദ്യമോ കുടിച്ചിട്ടില്ല. മനസ്സാകെ
കലങ്ങിയവളാണു ഞാൻ. യഹോവയോട്
ഞാൻ എന്റെ ദു:ഖങ്ങൾ പറയുകയായിരുന്നു.
16ഞാൻ ഒരു ചീത്ത സ്ത്രീയാണെന്നു കരുത
രുതേ. എനിക്ക് വളരെ പ്രശ്നങ്ങളുള്ളതു
കൊണ്ടും ഞാൻ ദു:ഖിതയായതുകൊണ്ടുമാണ്
ഇത്രയും ദീർഘനേരം ഞാൻ പ്രാർത്ഥിച്ചത്.”
17ഏലി മറുപടി പറഞ്ഞു, “സമാധാനത്തിൽ
പോകുക. യിസ്രായേലിന്റെ ദൈവം നീ ആവ
ശ്യപ്പെട്ടതൊക്കെ നിനക്കു നൽകട്ടെ.”
18ഹന്നാ പറഞ്ഞു, “അങ്ങ് എന്നിൽ സന്തു
ഷ്ടനാണെന്ന് ഞാൻ കരുതുന്നു.” അനന്തരം
ഹന്നാ അവിടെനിന്നും പോയി ആഹാരം
കഴിച്ചു. പിന്നീട് അവൾക്ക് ദു:ഖമുണ്ടായില്ല.
19പിറ്റേന്ന് അതിരാവിലെ എൽക്കാനയുടെ
കുടുംബം ഉണർന്നെണീറ്റു. അവർ യഹോവയെ
ആരാധിക്കുകയും രാമയിലെ വസതിയിലേക്കു
മടങ്ങുകയും ചെയ്തു.

## ശമൂവേലിന്റെ ജനനം

എൽക്കാനാ തന്റെ ഭാര്യയായ ഹന്നയു
മായി ലൈംഗികബന്ധത്തിലേർപ്പെടുകയും

---

**ആരും ... വെട്ടുകയുമില്ല** ദൈവത്തിനു വിശേഷ വാഗ്ദാനങ്ങൾ നേർന്നിരുന്നവരായിരുന്നു നാസീർ വ്രതസ്ഥർ. അവർ അവരുടെ മുടി മുറിക്കുകയോ മുന്തിരിഭക്ഷിക്കുകയോ വീഞ്ഞുകുടിക്കുകയോ ചെയ്തിരുന്നില്ല. സംഖ്യാ. 6:5 കാ ണുക.

യഹോവ ഹന്നയെ ഓർമ്മിക്കുകയും ചെയ്തു.
20പിറ്റെ വർഷം ആ സമയത്തോടെ ഹന്നാ
ഗർഭവതിയാവുകയും ഒരു പുത്രനെ പ്രസവി
ക്കുകയും ചെയ്തു. ഹന്നാ പുത്രന് ശമൂവേൽ
എന്നു പേരിട്ടു. അവൾ പറഞ്ഞു, “അവനെ
ഞാൻ യഹോവയോടു ചോദിച്ചു വാങ്ങിയ
തിനാൽ ശമൂവേൽ എന്നാണവനു പേര്.”

21ആ വർഷം ബലിയും നേർച്ചയും ദൈവ
ത്തിനർപ്പിക്കാൻ എൽക്കാനാ ശീലോവിലേക്കു
പോയി. അവൻ തന്റെ കുടുംബത്തെയും കൂടെ
കൊണ്ടുപോയി. 22പക്ഷേ ഹന്നാ പോയില്ല.
അവൾ എൽക്കാനയോടു പറഞ്ഞു, “കുട്ടിയുടെ
മുലകുടി മാറുമ്പോൾ അവനെ ഞാൻ ശീലോ
വിലേക്കു കൊണ്ടുപോകാം. അനന്തരം അവനെ
ഞാൻ യഹോവയ്ക്കു സമർപ്പിക്കും. അവൻ
ഒരു നാസീർ ആയിത്തീരും. അവൻ ശീലോവിൽ
ത്തന്നെ കഴിയും.” 23ഹന്നയുടെ ഭർത്താവായ
എൽക്കാനാ അവളോടു പറഞ്ഞു, “നന്നെന്നു
നിനക്കു തോന്നുന്നതുപോലെ ചെയ്യുക. കുട്ടി
ക്കു മുലകുടി മാറുംവരെ നീ വീട്ടിൽ താമസി
ക്കുക. യഹോവ അവന്റെ വാക്കു* പാലിക്കുമാ
റാകട്ടെ.” അതിനാൽ ഹന്നാ തന്റെ പുത്രന്റെ
മുലകുടി മാറുംവരെ അവനെ പരിചരിച്ചു
കൊണ്ട് വീട്ടിൽ തങ്ങി.

### ശമൂവേലിനെ ഹന്നാ ശീലോവിലേക്കു കൊണ്ടുപോകുന്നു

24കുട്ടിയുടെ മുലകുടി മാറിയപ്പോൾ ഹന്നാ
അവനെ ശീലോവിലെ യഹോവയുടെ ഭവന
ത്തിലേക്കു കൊണ്ടുപോയി. മൂന്നു വയസ്സായ
ഒരു കാള, ഇരുപത് പൗണ്ട് മാവ്, ഒരു കുപ്പി
വീഞ്ഞ് എന്നിവയും അവൾ കൂടെ കൊണ്ടു
പോയി.

25അവർ യഹോവയുടെ സവിധത്തിലേക്കു
പോയി. എൽക്കാനാ പതിവുപോലെ കാളയെ
കൊന്ന് യഹോവയ്ക്ക് ബലിയർപ്പിച്ചു. അന
ന്തരം ഹന്നാ, കുട്ടിയെ ഏലിയുടെ കയ്യിലേ
ല്പിച്ചു. 26ഹന്നാ ഏലിയോടു പറഞ്ഞു,
“എന്നോടു ക്ഷമിക്കൂ പ്രഭോ. അങ്ങയുടെ അടു
ത്തിരുന്ന് യഹോവയോടു പ്രാർത്ഥിച്ച അതേ
സ്ത്രീയാണ് ഞാൻ. ഞാൻ പറയുന്നതു നേരാ
ണെന്ന് ഞാൻ സത്യം ചെയ്യുന്നു. 27ഞാൻ ഈ
കുട്ടിക്കുവേണ്ടി പ്രാർത്ഥിക്കുകയും യഹോവ
എന്റെ പ്രാർത്ഥനയോടു പ്രതികരിക്കുകയും
ചെയ്തു. യഹോവ എനിക്ക് ഈ കുട്ടിയെ
നൽകി. 28ഞാനിപ്പോൾ ഈ കുട്ടിയെ യഹോവ
യ്ക്കു നൽകുകയും ചെയ്യുന്നു. അവൻ ജീവിത
കാലം മുഴുവൻ യഹോവയെ ശുശ്രൂഷിക്കും.”

അനന്തരം ഹന്നാ കുട്ടിയെ അവിടെ വിട്ടിട്ടു
പോവുകയും യഹോവയെ ആരാധിക്കുകയും
ചെയ്തു.

### ഹന്നാ നന്ദി പറയുന്നു

2 ഹന്നാ പറഞ്ഞു, “എന്റെ ഹൃദയം യഹോവ
യിൽ സന്തുഷ്ടമായി! എന്റെ ശക്തി ദൈ
വത്തിൽ വർദ്ധിച്ചിരിക്കുന്നു! ഞാനെന്റെ ശത്രു
ക്കളെ പരിഹസിക്കുന്നു.* നിന്റെ രക്ഷയിൽ
ഞാനേറെ സന്തോഷിക്കുന്നു! 2യഹോവയെ
പ്പോലെ മറ്റൊരു വിശുദ്ധദൈവമില്ല. നീയ
ല്ലാതെ ദൈവമില്ല! നമ്മുടെ ദൈവത്തെപ്പോലെ
മറ്റൊരു പാറയില്ല. 3വീമ്പിളക്കൽ തുടരരുത്!
അഹങ്കാര വാക്കുകൾ പറയരുത്! കാരണം,
യഹോവയായ ദൈവം എല്ലാം അറിയുന്നു,
ദൈവം ജനങ്ങളെ നയിക്കുകയും വിധിക്കു
കയും ചെയ്യുന്നു. 4ശക്തരായ ഭടന്മാരുടെ വില്ലു
കളൊടിയുന്നു! ദുർബ്ബലർ ശക്തരാവുകയും
ചെയ്യുന്നു! 5സമൃദ്ധമായി ഭക്ഷണമുണ്ടായിരുന്ന
വർ ഭക്ഷണത്തിനായി ഇപ്പോൾ പണിയെടു
ക്കണം. എന്നാൽ വിശന്നിരുന്നവർക്കിപ്പോൾ
തിന്നു കൊഴുക്കാം! കുട്ടികളുണ്ടാകാത്തവൾ
ഏഴു പ്രസവിക്കുന്നു! എന്നാൽ ഒരുപാട് കുട്ടിക
ളുള്ളവൾക്കു ദുഃഖം. എന്തെന്നാൽ അവൾക്ക്
മക്കൾ നഷ്ടമാകുന്നു. 6യഹോവ മനുഷ്യരെ
മരിക്കാനിടയാക്കുന്നു, അവൻ അവരെ ജീവി
ക്കാനുമിടയാക്കുന്നു. മനുഷ്യരെ യഹോവ
പാതാളത്തിലാക്കുകയും അവിടെനിന്ന് ഉയിർ
പ്പിക്കുകയും ചെയ്യുന്നു.

7യഹോവ ചിലരെ ദരിദ്രരാക്കുന്നു, ചിലരെ
ധനികരുമാക്കുന്നു. ചിലരെ യഹോവ താഴ്ത്തു
ന്നു. ചിലരെ അവൻ ഉയർത്തുന്നു. 8യഹോവ
ദരിദ്രരെ പൊടിയിൽനിന്നുയർത്തുന്നു. അവ
രുടെ ദുഃഖങ്ങളവൻ ദൂരീകരിക്കുന്നു. യഹോവ
ദരിദ്രരെ പ്രധാനികളാക്കുന്നു. അവരെ അവൻ
രാജകുമാരന്മാരോടൊപ്പം ഇരുത്തുന്നു. വിശി
ഷ്ടാതിഥികളുടെ സ്ഥലത്ത് അവരെ ഇരു
ത്തുന്നു. യഹോവ ലോകത്തെ മുഴുവൻ
സൃഷ്ടിച്ചു! ലോകം മുഴുവൻ അവന്റേതാ
കുന്നു! 9തന്റെ വിശുദ്ധരെ യഹോവ സംരക്ഷി
ക്കുന്നു. അവർക്ക് വീഴ്ച വരാതെ അവൻ
പാലിക്കുന്നു. പക്ഷേ ദുഷ്ടന്മാർ നശിപ്പിക്കപ്പെ
ടും. അവർ ഇരുട്ടിലേക്കു പതിക്കും. അവരുടെ
ശക്തി അവരെ വിജയിപ്പിക്കില്ല. 10അവന്റെ
ശത്രുക്കളെ യഹോവ നശിപ്പിക്കുന്നു. അവർക്കെ
തിരെ അത്യുന്നതനായ ദൈവം സ്വർഗ്ഗത്തിൽ
ഇടിമുഴക്കും. വിദൂരദേശങ്ങളിൽപ്പോലും
യഹോവ ന്യായവിധി നടത്തും. തന്റെ രാജാ
വിന് അവൻ ശക്തി നൽകും. തന്റെ വിശുദ്ധ
രാജാവിനെ അവൻ ശക്തനാക്കും.”

11എൽക്കാനയും കുടുംബവും രാമയിലുള്ള
തങ്ങളുടെ വസതിയിലേക്കു പോയി. കുട്ടി
ശീലോവിൽ താമസിച്ച് പുരോഹിതനായ
ഏലിയുടെ കീഴിൽ യഹോവയെ ശുശ്രൂഷിച്ചു.

### ഏലിയുടെ ദുഷ്ടരായ പുത്രന്മാർ

12ഏലിയുടെ പുത്രന്മാർ ദുഷ്ടരായിരുന്നു.
അവർ യഹോവയെ വകവച്ചില്ല. 13പുരോഹി
തന്മാർ ജനങ്ങളോടെങ്ങനെ പെരുമാറണമെ
ന്നൊന്നും അവർ കാര്യമാക്കിയില്ല. പുരോഹി
തർ ജനങ്ങളോടു ചെയ്യേണ്ടത് ഇതാണ്: ഓരോ
തവണയും ഒരാൾ ഒരു ബലി അർപ്പിക്കുമ്പോൾ
പുരോഹിതൻ ആ മാംസം ഒരു കലത്തിലെ
തിളയ്ക്കുന്ന വെള്ളത്തിലിടും. അനന്തരം
പുരോഹിതന്റെ ഭൃത്യൻ മൂന്നു മുനയുള്ള ഒരു
മുള്ളെടുക്കണം. 14അനന്തരം പുരോഹിതന്റെ
ഭൃത്യൻ ആ മുള്ളുപയോഗിച്ച് കലത്തിൽനി
ന്നോ തൂക്കുപാത്രത്തിൽനിന്നോ കുറച്ചു മാംസം
കുത്തിയെടുക്കണം. മുള്ളുകൊണ്ടു ഭൃത്യൻ
കുത്തിയെടുക്കുന്ന മാംസമേ പുരോഹിതനർഹ
മായിട്ടുള്ളൂ. ശീലോവിൽ ബലിയർപ്പിക്കാൻ
വരുന്ന സകല യിസ്രായേലുകാരോടും പുരോ
ഹിതൻ അങ്ങനെയാണു ചെയ്യേണ്ടത്.

15എന്നാൽ ഏലിയുടെ പുത്രന്മാർ അങ്ങനെ
യല്ല ചെയ്തത്. കൊഴുപ്പ് യാഗപീഠത്തിൽ

---

**വാക്ക്** ഏലി ഹന്നയ്ക്കു നൽകിയ അനുഗ്രഹങ്ങളെയായിരിക്കാം എൽക്കാനാ ഇവിടെ പരാമർശിക്കുന്നത്. വചനം 17.

**ഞാനെന്റെ ... പരിഹസിക്കുന്നു** “എന്റെ വായ് എന്റെ ശത്രുക്കളുടെനേർക്കു തുറന്നു മലർത്തിയിരിക്കുന്നു” എന്നർത്ഥം.

ഹോമിക്കുന്നതിനു മുമ്പുതന്നെ പുരോഹി
തന്റെ ഭൃത്യൻ വഴിപാട് അർപ്പിക്കാൻ വന്നവ
രുടെ അടുത്തേക്കു ചെല്ലും. പുരോഹിതന്റെ
ദാസൻ പറയും, "പുരോഹിതനു പൊരിക്കാൻ
കുറച്ചു മാംസം തരിക. പുഴുങ്ങിയ മാംസം
നിങ്ങളിൽനിന്നും പുരോഹിതൻ സ്വീകരി
ക്കില്ല." 16ബലിയർപ്പിക്കുന്നവൻ ഇങ്ങനെ പറ
യാം, "ആദ്യം കൊഴുപ്പ് ദഹിപ്പിക്കുക. എന്നിട്ട്
നിനക്കു വേണ്ടത്ര എടുക്കാം." അങ്ങനെയുണ്ടാ
യാൽ പുരോഹിതന്റെ ദാസൻ ഇങ്ങനെ പറ
യും, "വേണ്ട, എനിക്കിപ്പോൾ മാംസം തരിക.
നീ തന്നില്ലെങ്കിൽ, ഞാനിതു പിടിച്ചു വാങ്ങും!"
17അങ്ങനെ തങ്ങൾ യഹോവയ്ക്കുള്ള വഴിപാ
ടിനെ ആദരിക്കുന്നില്ലെന്ന് ഹൊഫ്നിയും
ഫീനെഹാസും കാണിച്ചു. അത് യഹോവ
യ്ക്കെതിരെയുള്ള വളരെ കൊടിയ പാപമായി
രുന്നു!

18എന്നാൽ ശമൂവേൽ യഹോവയെ ശുശ്രൂ
ഷിച്ചു. ഏഫോദു ധരിച്ച ബാലനായ ശമൂവേൽ
ഒരു സഹായി ആയിരുന്നു. 19എല്ലാ വർഷവും
ശമൂവേലിന്റെ അമ്മ അവന് ഒരു ചെറിയ
അങ്കി തുന്നിക്കൊണ്ടുവന്നു. തന്റെ ഭർത്താവി
നോടൊപ്പം ശീലോവിൽ ബലിയർപ്പിക്കാൻ
വർഷംതോറും പോകുമ്പോൾ അവൾ അതു
കൊണ്ടുവന്നു. 20ഏലി എൽക്കാനയെയും
അവന്റെ ഭാര്യയെയും അനുഗ്രഹിക്കും. ഏലി
പറയും, "യഹോവ നിനക്ക് ഹന്നയിലൂടെ കുട്ടി
കളെ നൽകട്ടെ. ഹന്നാ പ്രാർത്ഥിച്ചപ്പോൾ
യഹോവ അവൾക്കു നൽകിയ കുട്ടിക്കു പകരമാ
യിരിക്കും ഈ മക്കൾ."

എൽക്കാനയും ഹന്നയും വീട്ടിലേക്കു പോകു
കയും 21യഹോവ ഹന്നയോട് ദയ കാട്ടുകയും
ചെയ്തു. അവർക്കു മൂന്നു പുത്രന്മാരും രണ്ടു
പുത്രിമാരും പിറന്നു. ശമൂവേൽ യഹോവയ്ക്കു
സമീപം വളരുകയും ചെയ്തു.

## പുത്രന്മാരെ നിയന്ത്രിക്കാൻ ഏലിക്കു കഴിയുന്നില്ല

22ഏലി വളരെ വൃദ്ധനായി. ശീലോവിലെ
എല്ലാ യിസ്രായേലുകാരോടും തന്റെ പുത്ര
ന്മാർ ചെയ്യുന്നത് ഏലി കേട്ടു. സമ്മേളനക്കൂടാ
രത്തിന്റെ കവാടത്തിങ്കൽ ശുശ്രൂഷ നടത്തുന്ന
സ്ത്രീകളോടൊത്ത് അവർ ശയിക്കുന്ന കാര്യ
വും ഏലി അറിഞ്ഞു. 23ഏലി തന്റെ പുത്രന്മാ
രോടു പറഞ്ഞു, "നിങ്ങൾ ചെയ്ത തിന്മകളെ
പ്പറ്റി ഇവിടെയുള്ളവർ എന്നോടു പറഞ്ഞു,
നിങ്ങളെന്തിനാണ് ഈ തിന്മകൾ ചെയ്യുന്നത്?
24മക്കളേ, ഇത്തരം ചീത്തക്കാര്യങ്ങൾ ചെയ്യരുത്.
യഹോവയുടെയാളുകൾ നിങ്ങളെപ്പറ്റി ദുഷി
ച്ചു പറയുന്നു. 25ഒരുവൻ മറ്റൊരുവനെതിരെ
പാപം ചെയ്താൽ ദൈവം അവനെ സഹാ
യിക്കും. പക്ഷേ യഹോവയ്ക്കെതിരെ പാപം
ചെയ്താൽ ആർക്ക് അവനെ സഹായിക്കാൻ
കഴിയും?"

പക്ഷേ ഏലിയുടെ പുത്രന്മാർ ഏലിയെ വക
വയ്ക്കാൻ കൂട്ടാക്കിയില്ല. അതിനാൽ യഹോവ
ഏലിയുടെ പുത്രന്മാരെ വധിക്കാൻ നിശ്ച
യിച്ചു. 26ശമൂവേൽ വളർന്നു. അവൻ ദൈവ
ത്തെയും ജനങ്ങളെയും സന്തോഷിപ്പിച്ചു.

## ഏലിയുടെ കുടുംബത്തെപ്പറ്റിയുള്ള ഭയങ്കര പ്രവചനം

27ഒരു ദൈവപുരുഷൻ ഏലിയെ സമീപിച്ചു
പറഞ്ഞു, "യഹോവ ഇക്കാര്യങ്ങൾ പറയുന്നു,
'നിന്റെ പൂർവ്വികന്മാർ ഫറവോന്റെ കുടുംബ
ത്തിന്റെ അടിമകളായിരുന്നു. എന്നാൽ ഞാൻ
അപ്പോൾ നിന്റെ പൂർവ്വികന്മാർക്കു പ്രത്യക്ഷ
പ്പെട്ടു. 28നിന്റെ ഗോത്രത്തെ ഞാൻ യിസ്രായേ
ലിലെ മറ്റെല്ലാ ഗോത്രങ്ങൾക്കിടയിൽനിന്നും
തെരഞ്ഞെടുത്തു. നിന്റെ ഗോത്രത്തെ ഞാൻ
എന്റെ പുരോഹിതന്മാരാകാൻ തെരഞ്ഞെ
ടുത്തു. എന്റെ യാഗപീഠത്തിൽ ബലി നട
ത്താൻ ഞാനവരെ തെരഞ്ഞെടുത്തു. ധൂപങ്ങൾ
കത്തിക്കാനും ഏഫോദു ധരിക്കാനും ഞാന
വരെ തെരഞ്ഞെടുത്തു. യിസ്രായേൽജനത
എനിക്കർപ്പിക്കുന്ന ബലിയുടെ മാംസം നിന്റെ
ഗോത്രക്കാർക്കു ഞാൻ അവകാശമായി നൽകു
കയും ചെയ്തു. 29അതിനാൽ നീയെന്തുകൊണ്ട്
ആ ബലികളെയും വഴിപാടുകളെയും ആദരി
ക്കുന്നില്ല? നീ നിന്റെ പുത്രന്മാരെ എന്നെക്കാ
ളധികം മാനിച്ചു. യിസ്രായേൽജനത എനിക്കു
കൊണ്ടുവരുന്ന മാംസത്തിലെ നല്ല ഭാഗങ്ങൾ
കൊണ്ട് നീ കൊഴുത്തു.'

30"നിന്റെ പിതാവിന്റെ കുടുംബക്കാർ
എക്കാലത്തേക്കും പുരോഹിതന്മാരായി അവ
നെ ശുശ്രൂഷിക്കണമെന്ന് യിസ്രായേലിന്റെ
ദൈവമാകുന്ന യഹോവ ഉറപ്പു പറഞ്ഞിരുന്നു.
എന്നാലിപ്പോൾ യഹോവ ഇങ്ങനെ പറയുന്നു,
'അതൊരിക്കലും സാദ്ധ്യമല്ല! എന്നെ മാനിക്കു
ന്നവരെ ഞാനും മാനിക്കും. പക്ഷേ എന്നെ
മാനിക്കാത്തവർക്കു നിന്ദ ലഭിക്കും. 31നിന്റെ
പിൻഗാമികളെ മുഴുവൻ ഞാൻ നശിപ്പിക്കു
ന്ന സമയമടുത്തിരിക്കുന്നു. നിന്റെ കടുംബ
ത്തിലെ ആരും വാർദ്ധക്യം വരെ ജീവിച്ചിരി
ക്കില്ല.

32യിസ്രായേലിൽ നന്മകളുണ്ടാകുമെങ്കിലും
ഭവനത്തിൽ ദുരിതങ്ങളുണ്ടാകുന്നതു നീ
കാണും. നിന്റെ കുടുംബത്തിലെ ആരും വൃദ്ധ
ന്മാരാകാൻ ജീവിച്ചിരിക്കില്ല. 33എന്റെ യാഗ
പീഠത്തിൽ ശുശ്രൂഷ നടത്താൻ ഞാൻ രക്ഷി
ക്കുന്ന ഒരാളുണ്ടായിരിക്കും. അവൻ വളരെ വൃദ്ധ
നാകുംവരെ ജീവിക്കും. അവന്റെ കാഴ്ച നഷ്ട
പ്പെടുകയും ശക്തിയില്ലാതാകുകയും ചെയ്യുന്ന
തുവരെ അവൻ ജീവിക്കും. നിന്റെ പിൻഗാമി
കളെല്ലാം വാളുകൊണ്ട് കൊല്ലപ്പെടും. 34ഇക്കാ
ര്യങ്ങൾ യഥാർത്ഥ്യമാകുമെന്നതിന് ഞാൻ അട
യാളങ്ങൾ കാണിക്കും. നിന്റെ രണ്ടു പുത്രന്മാ
രായ ഹൊഫ്നിയും ഫീനെഹാസും ഒരേ ദിവ
സം മരിക്കും. 35ഞാൻ എനിക്കു വിശ്വസ്തനാ
യൊരു പുരോഹിതനെ തെരഞ്ഞെടുക്കും. ഈ
പുരോഹിതൻ എന്നെ ചെവിക്കൊള്ളുകയും
അനുസരിക്കുകയും ചെയ്യും. ഈ പുരോഹി
തന്റെ കുടുംബത്തെ ഞാൻ ശക്തമാക്കും. അവ
നെപ്പോഴും എന്റെ തെരഞ്ഞെടുക്കപ്പെട്ട രാജാ
വിന്റെ* മുമ്പിൽ ശുശ്രൂഷ നടത്തും.

36അപ്പോൾ നിന്റെ കുടുംബത്തിൽ അവശേ
ഷിക്കുന്നവർ ഈ പുരോഹിതന്റെ മുമ്പിൽ
നമസ്കരിക്കും. അവർ അല്പം പണത്തിനോ
ഒരു കഷണം അപ്പത്തിനോ വേണ്ടി ഇരക്കും.
അവർ പറയും, "എനിക്കു തിന്നാൻ ഭക്ഷണം
നേടുന്നതിനായി എനിക്കൊരു പുരോഹിത
ന്റെ പണി തന്നാലും.

## ദൈവം ശമൂവേലിനെ വിളിക്കുന്നു

3 ബാലനായ ശമൂവേൽ ഏലിയുടെ കീഴിൽ
യഹോവയെ സേവിച്ചു. അക്കാലത്ത്

---

**തെരഞ്ഞെടുക്കപ്പെട്ട രാജാവ്** "അഭിഷിക്തൻ" എന്നർത്ഥം.

യഹോവ ജനങ്ങളോടു നേരിട്ടു സംസാരിക്കു
ന്നത് വിരളമായിരുന്നു. ദർശനങ്ങളും അപൂർവ്വ
മായിരുന്നു.
2ഏലിയുടെ കണ്ണുകൾ ദുർബ്ബലപ്പെട്ട്
ഏതാണ്ട് അന്ധമായി. ഒരു രാത്രിയിൽ അവൻ
കിടക്കയിൽ കിടന്നു. 3ശമൂവേൽ യഹോവ
യുടെ വിശുദ്ധമന്ദിരത്തിലെ കിടക്കയിലാണ്
കിടന്നത്. ദൈവത്തിന്റെ വിശുദ്ധപെട്ടകം ആ
കെട്ടിടത്തിലായിരുന്നു. യഹോവയുടെ വിളക്ക്
അപ്പോഴും കത്തിയിരുന്നു. 4യഹോവ ശമൂവേ
ലിനെ വിളിച്ചു. ശമൂവേൽ വിളികേട്ടു, "ഞാനി
വിടെയുണ്ട്." 5ഏലി തന്നെ വിളിക്കുകയാണെ
ന്നായിരുന്നു ശമൂവേൽ കരുതിയത്. അതിനാൽ
ശമൂവേൽ ഏലിയുടെ അടുത്ത് ഓടിയെത്തി.
ശമൂവേൽ പറഞ്ഞു, "ഞാനിതാ ഇവിടെയുണ്ട്,
അങ്ങ് എന്നെ വിളിച്ചല്ലോ." പക്ഷേ ഏലി
പറഞ്ഞു, "ഞാൻ നിന്നെ വിളിച്ചില്ല. പോയി
കിടക്ക്." ശമൂവേൽ കിടക്കയിലേക്കു മടങ്ങി.
6യഹോവ വീണ്ടും വിളിച്ചു. "ശമൂവേലേ!" ശമൂ
വേൽ വീണ്ടും ഏലിയുടെ അടുത്തേക്കു ചെന്നു.
ശമൂവേൽ പറഞ്ഞു, "ഞാനിവിടെയുണ്ട്, അങ്ങ്
എന്നെ വിളിച്ചല്ലോ."ഏലി പറഞ്ഞു, "ഞാൻ
നിന്നെ വിളിച്ചില്ല, പോയി കിടക്ക്."
7ശമൂവേൽ അതുവരെയും യഹോവയെ അറി
ഞ്ഞിട്ടില്ലായിരുന്നു. യഹോവ അതുവരെ അവ
നോടു നേരിട്ട് സംസാരിച്ചിട്ടുണ്ടായിരുന്നില്ല.*
8യഹോവ ശമൂവേലിനെ മൂന്നാം തവണയും
വിളിച്ചു. ശമൂവേൽ വീണ്ടും എഴുന്നേറ്റ് ഏലി
യുടെ അടുത്തേക്കു ചെന്നു. ശമൂവേൽ പറഞ്ഞു,
"ഞാനിവി ടെയുണ്ട്, അങ്ങ് എന്നെ വിളി
ച്ചല്ലോ."
യഹോവ ബാലനെ വിളിക്കുകയാണെന്ന്
അപ്പോൾ ഏലിക്കു മനസ്സിലായി. 9ഏലി അവ
നോടു പറഞ്ഞു, "പോയി കിടക്ക്. ഇനിയും
അവൻ നിന്നെ വിളിക്കുകയാണെങ്കിൽ,
'യഹോവേ, അങ്ങയുടെ ദാസനായ ഞാൻ
ശ്രദ്ധിക്കുന്നുണ്ട്' എന്നു പറയുക."
അതിനാൽ ശമൂവേൽ കിടക്കാൻ പോയി.
10യഹോവ അവിടെ വന്നു നിന്നു. മുമ്പത്തെ
പ്പോലെ തന്നെ അവൻ ചെയ്തു. അവൻ വിളി
ച്ചു, "ശമൂവേലേ, ശമൂവേലേ! "ശമൂവേൽ പറ
ഞ്ഞു, "പറയൂ, അങ്ങയുടെ ദാസനായ ഞാൻ
ശ്രദ്ധിക്കുന്നുണ്ട്."
11യഹോവ ശമൂവേലിനോടു പറഞ്ഞു,
"യിസ്രായേലിൽ ഞാൻ ചില കാര്യങ്ങൾ
ചെയ്യാൻ പോവുകയാണ്. അതേപ്പറ്റി കേൾക്കു
ന്നവർ നടുങ്ങും. 12ഏലിയോടും അവന്റെ
കടുംബത്തോടും ചെയ്യുമെന്നു പ്രഖ്യാപിച്ച
കാര്യങ്ങൾ ഞാൻ ചെയ്യും. എല്ലാം ഞാൻ ആദ്യം
മുതൽ അവസാനം വരെ ചെയ്യും. 13ഏലിയുടെ
കുടുംബത്തെ എന്നെന്നേക്കുമായി ശിക്ഷിക്കു
മെന്ന് ഞാൻ അവനോടു പറഞ്ഞിട്ടുണ്ട്. കാര
ണം തന്റെ പുത്രന്മാർ പറയുന്നതും പ്രവർത്തി
ക്കുന്നതും ദൈവവിരുദ്ധമാണെന്ന് ഏലിക്കറി
യാം. അവരെ നിയന്ത്രിക്കുന്നതിൽ ഏലി പരാ
ജയപ്പെടുകയും ചെയ്തു. 14അതിനാലാണ്
വഴിപാടോ ബലിയോ കൊണ്ട് ഏലിയുടെ
കുടുബത്തിന്റെ പാപങ്ങൾ ഒരിക്കലും ഇല്ലാ
താക്കപ്പെടില്ലെന്ന് ഞാൻ ശപഥം ചെയ്തത്."
15പ്രഭാതമാകും വരെ ശമൂവേൽ കിടക്കയിൽ
കിടന്നു. അവൻ നേരത്തെ എഴുന്നേറ്റ് യഹോവ
യുടെ ആലയത്തിന്റെ വാതിൽ തുറന്നു. ദർശ
നത്തെപ്പറ്റി ഏലിയോടു പറയാൻ ശമൂവേ
ലിനു ഭയമായിരുന്നു.
16എന്നാൽ ഏലി ശമൂവേലിനെ വിളിച്ചു,
"ശമൂവേലേ, എന്റെ മകനേ!" ശമൂവേൽ വിളി
കേട്ടു "എന്താ പ്രഭോ." 17ഏലി ചോദിച്ചു,
"യഹോവ നിന്നോട് എന്താണു പറഞ്ഞത്?
എന്നിൽ നിന്നതു മറച്ചു വയ്ക്കരുത്. ദൈവം
നിനക്കു തന്ന സന്ദേശത്തിൽനിന്ന് നീ എന്തെ
ങ്കിലും മറച്ചു വച്ചാൽ ദൈവം നിന്നെ ശിക്ഷി
ക്കും."
18അതിനാൽ ശമൂവേൽ ഏലിയോട് എല്ലാം
പറഞ്ഞു. അവൻ ഏലിയിൽനിന്ന് ഒന്നും മറച്ചു
വച്ചില്ല. ഏലി പറഞ്ഞു, "അവൻ യഹോവയാ
കുന്നു. ശരിയെന്ന് അവനു തോന്നുന്നത് അവൻ
ചെയ്യട്ടെ." 19ശമൂവേലിന്റെ വളർച്ചയിൽ
യഹോവ അവനോടൊപ്പമുണ്ടായിരുന്നു. ശമൂ
വേലിന്റെ ഒരു സന്ദേശവും തെറ്റാണെന്നു
വരാൻ യഹോവ ഇടയാക്കിയില്ല. 20അപ്പോൾ
ദാൻ മുതൽ ബേർ-ശേബ വരെയുള്ള എല്ലാ
യിസ്രായേലുകാരും ശമൂവേൽ യഥാർത്ഥ
ത്തിൽ യഹോവയുടെ പ്രവാചകനാണെന്നറി
ഞ്ഞു. 21യഹോവ തുടർന്നും ശീലോവിൽ ശമൂ
വേലിന് പ്രത്യക്ഷപ്പെട്ടു. യഹോവയുടെ വച
നമായി യഹോവ ശമൂവേലിനു തന്നെ വെളി
പ്പെടുത്തിക്കൊടുത്തു.
4 ശമൂവേലിനെപ്പറ്റിയുള്ള വാർത്തകൾ
യിസ്രായേലിലെമ്പാടും പരന്നു. ഏലി
വയോവൃദ്ധനായി. അവന്റെ പുത്രന്മാർ
യഹോവയുടെ മുമ്പിൽ തിന്മകൾ ചെയ്യുന്നതു
തുടർന്നു.

## ഫെലിസ്ത്യർ യിസ്രായേലുകാരെ തോല്പിക്കുന്നു

അക്കാലത്ത് ഫെലിസ്ത്യർ യിസ്രായേലു
മായി യുദ്ധത്തിനു സംഘടിച്ചു. യിസ്രായേലു
കാർ ഫെലിസ്ത്യരോട് യുദ്ധത്തിനിറങ്ങി.
യിസ്രായേലുകാർ ഏബെനേസരിൽ തങ്ങളുടെ
പാളയം സ്ഥാപിച്ചു. അഫേക്കിലായിരുന്നു
ഫെലിസ്ത്യരുടെ പാളയം. 2ഫെലിസ്ത്യർ
യിസ്രായേലിനെ ആക്രമിക്കാൻ തയ്യാറായി
രുന്നു. യുദ്ധം തുടങ്ങി.
ഫെലിസ്ത്യർ യിസ്രായേലുകാരെ തോല്പി
ച്ചു. യിസ്രായേൽസേനയിലെ നാലായിരത്തോ
ളം ഭടന്മാരെ വധിച്ചു. 3യിസ്രായേൽഭടന്മാർ
തങ്ങളുടെ പാളയത്തിൽ മടങ്ങിയെത്തി.
യിസ്രായേലിലെ മൂപ്പന്മാർ ചോദിച്ചു, "നമ്മ
ളെ തോല്പിക്കാൻ യഹോവ എന്തിനാണ് ഫെലി
സ്ത്യരെ അനുവദിച്ചത്? നമുക്ക് യഹോവ
യുടെ കരാറിന്റെ പെട്ടകം ശീലോവിൽ
നിന്നും കൊണ്ടുവരാം. അങ്ങനെ യുദ്ധത്തിൽ
ദൈവം നമ്മോടൊപ്പമാകും. അവൻ നമ്മെ ശത്രു
ക്കളിൽനിന്നും രക്ഷിക്കും." 4അതിനാൽ അവർ
ചിലരെ ശീലോവിലേക്കയച്ചു. സർവ്വശക്ത
നായ യഹോവയുടെ കരാറിന്റെ പെട്ടകം
അവർ മടക്കിക്കൊണ്ടു വന്നു. പെട്ടകത്തിന്റെ
മുകളിൽ കെരൂബുമാലാഖമാരുണ്ട്. യഹോവ
യിരിക്കുന്ന സിംഹാസനം പോലെയായിരുന്നു
അവർ. ഏലിയുടെ രണ്ടു പുത്രന്മാരായ ഹൊ
ഫ്നിയും ഫീനെഹാസും പെട്ടകത്തോടൊപ്പം
വന്നു.
5യഹോവയുടെ കരാറിന്റെ പെട്ടകം പാള
യത്തിലേക്കു വന്നപ്പോൾ യിസ്രായേലുകാർ
ഉച്ചത്തിൽ അട്ടഹസിച്ചു. ആ അട്ടഹാസത്തിൽ

**യഹോവ ... സംസാരിച്ചിട്ടുണ്ടായിരുന്നില്ല** "യഹോവയുടെ വചനം ഇതുവരെ അവനു വെളിപ്പെടുത്തിക്കൊടുക്കപ്പെട്ടിട്ടില്ല" എന്നർത്ഥം.

ഭൂമി വിറച്ചു. 6യിസ്രായേലിൻെറ അട്ടഹാസം
ഫെലിസ്ത്യർ കേട്ടു. അവർ ചോദിച്ചു.
"എബ്രായപാളയത്തിൽ ജനങ്ങൾ ഇത്രമാത്രം
ഉത്സാഹഭരിതരാകാൻ കാരണമെന്താണ്?"

യഹോവയുടെ വിശുദ്ധപെട്ടകം യിസ്രായേ
ലിൻെറ പാളയത്തിലേക്കു കൊണ്ടുവരപ്പെട്ടു
വെന്ന് ഫെലിസ്ത്യർ മനസ്സിലാക്കി. 7ഫെലി
സ്ത്യർ ഭയന്നു. ഫെലിസ്ത്യർ പറഞ്ഞു,
"ദൈവം അവരുടെ പാളയത്തിലെത്തിയിരി
ക്കുന്നു! നമ്മൾ കുഴപ്പത്തിലായിരിക്കുന്നു.
മുമ്പൊരിക്കലും ഇങ്ങനെയുണ്ടായിട്ടില്ല! 8നമ്മ
ളിപ്പോൾ വ്യാകുലരാണ്. ഈ ശക്തനായ ദൈവ
ത്തിൽനിന്ന് നമ്മെ രക്ഷിക്കാൻ ആർക്കു കഴി
യും? ഈജിപ്തുകാർക്കു മഹാമാരിയും പകർച്ച
വ്യാധികളും നൽകിയ അതേ ദൈവം തന്നെയാ
ണിവനും. 9ഫെലിസ്ത്യരേ, ധൈര്യശാലികളാ
യിരിക്കുക! മനുഷ്യരെപ്പോലെ പോരാടുക!
മുമ്പ് എബ്രായർ നമ്മുടെ അടിമകളായിരുന്നു.
അതിനാൽ ആണുങ്ങളെപ്പോലെ യുദ്ധം ചെയ്യു
ക. അല്ലെങ്കിൽ നിങ്ങൾ അവരുടെ അടിമക
ളാകും!"

10അതിനാൽ ഫെലിസ്ത്യർ കഠിനമായി
യുദ്ധം ചെയ്ത് യിസ്രായേലിനെ തോല്പിച്ചു.
ഓരോ യിസ്രായേൽഭടനും തൻെറ കൂടാരത്തി
ലേക്കു ഓടിപ്പോയി. യിസ്രായേലുകാർക്കു
അതൊരു കനത്ത പരാജയമായിരുന്നു. മുപ്പതി
നായിരം യിസ്രായേൽഭടന്മാർ കൊല്ലപ്പെട്ടു.
11ഫെലിസ്ത്യർ ദൈവത്തിൻെറ വിശുദ്ധപെട്ട
കം എടുക്കുകയും ഏലിയുടെ രണ്ട് പുത്രന്മാ
രായ ഹൊഫ്നിയെയും ഫീനെഹാസിനെയും
വധിക്കുകയും ചെയ്തു.

12അന്ന് യുദ്ധരംഗത്തുനിന്നും ബെന്യാമീൻ
ഗോത്രക്കാരനായ ഒരാൾ ഓടിപ്പോയി. തൻെറ
ദു:ഖം കാണിക്കാൻ അവൻ തൻെറ വസ്ത്രങ്ങൾ
വലിച്ചു കീറുകയും തലയിൽ മണ്ണു വാരിയിടു
കയും ചെയ്തു. 13അയാൾ ശീലോവിലേക്കു
വന്നപ്പോൾ ഏലി നഗരകവാടത്തിനടുത്ത് ഒരു
കസേരയിലിരിക്കുകയായിരുന്നു. ദൈവത്തി
ൻെറ വിശുദ്ധപെട്ടകത്തെപ്പറ്റി വ്യാകുലനായി
രുന്നതിനാലാണ് ഏലി അവിടിരുന്ന് നിരീ
ക്ഷണം നടത്തിയത്. അപ്പോൾ ബെന്യാമീൻ
ഗോത്രക്കാരൻ ശീലോവിലേക്കു വന്ന് ദു:ഖവാ
ർത്ത അറിയിച്ചു. നഗരവാസികളാകെ ഉച്ച
ത്തിൽ കരയാൻ തുടങ്ങി. 14-15ഏലിക്കു തൊണ്ണൂ
റ്റെട്ടു വയസ്സായി. അന്ധനായിത്തീർന്നതി
നാൽ സംഭവിക്കുന്നതൊന്നും കാണാൻ ഏലി
ക്കു കഴിഞ്ഞില്ല. പക്ഷേ ജനങ്ങൾ ഉച്ചത്തിൽ
കരയുന്നതു കേൾക്കാമായിരുന്നു. ഏലി ചോദി
ച്ചു, "എന്തിനാണ് ആളുകൾ ഈ വലിയ ശബ്ദ
മുണ്ടാക്കുന്നത്?"

ബെന്യാമീൻകാരൻ ഏലിയുടെ അടുത്തേ
ക്കോടിയെത്തി ഉണ്ടായതു മുഴുവൻ അവനോടു
പറഞ്ഞു, 16ബെന്യാമീൻകാരൻ ഏലിയോടു
പറഞ്ഞു, "യുദ്ധത്തിൽനിന്ന് ഇപ്പോൾ വന്നയാ
ളാണു ഞാൻ. ഞാനിന്നു യുദ്ധരംഗത്തുനിന്ന്
ഓടിപ്പോയി!" ഏലി ചോദിച്ചു, "എന്തുണ്ടായി
മകനേ?" 17ബെന്യാമീൻകാരൻ മറുപടി പറ
ഞ്ഞു, "യിസ്രായേൽ ഫെലിസ്ത്യരിൽനിന്നും
ഓടിപ്പോയി. യിസ്രായേൽസേനയ്ക്ക് അനേ
കം ഭടന്മാരെ നഷ്ടപ്പെട്ടു. നിൻെറ രണ്ടു പുത്ര
ന്മാരും കൊല്ലപ്പെട്ടു. ഫെലിസ്ത്യർ ദൈവത്തി
ൻെറ വിശുദ്ധപെട്ടകം എടുത്തുകൊണ്ടു
പോയി."

18ബെന്യാമീൻകാരൻ ദൈവത്തിൻെറ
വിശുദ്ധപെട്ടകത്തെപ്പറ്റി സൂചിപ്പിച്ചപ്പോൾ
ഏലി കവാടത്തിനടുത്തു കസേരയിൽനിന്നും
മറിഞ്ഞു വീഴുകയും അയാളുടെ കഴുത്ത് ഒടി
യുകയും ചെയ്തു. വൃദ്ധനും തടിച്ചു കൊഴുത്ത
വനുമായിരുന്നതിനാൽ അയാൾ മരിച്ചു. ഏലി
ഇരുപതു വർഷം യിസ്രായേലിനെ നയിച്ചു.

### തേജസ്സ് നഷ്ടപ്പെട്ടു

19ഏലിയുടെ മരുമകളും ഫീനെഹാസിൻെറ
ഭാര്യയുമായിരുന്നവൾ ഗർഭിണിയായിരുന്നു.
അവൾക്ക് പ്രസവസമയമടുത്തിരുന്നു. ദൈവ
ത്തിൻെറ വിശുദ്ധപെട്ടകം എടുത്തുകൊണ്ടു
പോയ കാര്യം അവൾ അറിഞ്ഞു. തൻെറ അമ്മാ
യിയപ്പനായ ഏലിയും ഭർത്താവ് ഫീനെഹാ
സും മരണമടഞ്ഞ വാർത്തയും അവൾ കേട്ടു.
ആ വാർത്ത കേട്ടമാത്രയിൽ തന്നെ അവൾക്കു
വേദന തുടങ്ങുകയും അവൾ പ്രസവിക്കാനാരം
ഭിക്കുകയും ചെയ്തു. 20അവൾ മരിക്കാറായ
പ്പോൾ അവളെ പരിചരിച്ചു കൊണ്ടിരുന്ന
സ്ത്രീകൾ അവളോടു, "വ്യസനിക്കേണ്ട! നീ
യൊരു പുത്രനെ പ്രസവിച്ചിരിക്കുന്നു" എന്നു
പറഞ്ഞു.

ഏലിയുടെ പുത്രഭാര്യ മറുപടി പറയുക
യോ അതു ശ്രദ്ധിക്കുകയോ ചെയ്തില്ല. 21അതി
നാൽ അവൾ കുട്ടിക്ക് ഈഖാബോദ് എന്ന്
പേരിട്ടു. "യിസ്രായേലിൻെറ തേജസ്സ് പോയി
രിക്കുന്നു!" എന്നാണതിനർത്ഥം. അനന്തരം
അവൾ മരിക്കുകയും ചെയ്തു. ദൈവത്തിൻെറ
വിശുദ്ധപെട്ടകം അപഹരിക്കപ്പെട്ടതുകൊണ്ടും
അവളുടെ ഭർത്താവും ഭർത്തൃപിതാവും മരണമ
ടഞ്ഞതു കൊണ്ടുമാണ് അവൾ കുട്ടിക്ക് ആ
പേരിട്ടത്. 22അവൾ പറഞ്ഞു, "യിസ്രായേലി
ൻെറ തേജസ്സ് നഷ്ടപ്പെട്ടു." ഫെലിസ്ത്യർ ദൈ
വത്തിൻെറ വിശുദ്ധപെട്ടകം എടുത്തുകൊണ്ടു
പോയതിനാലാണ് അവളിങ്ങനെ പറഞ്ഞത്.

### വിശുദ്ധപെട്ടകം ഫെലിസ്ത്യരെ കുടുക്കുന്നു

5 ഫെലിസ്ത്യർ ദൈവത്തിൻെറ വിശുദ്ധ
പെട്ടകം ഏബെൻ-ഏസെരിൽനിന്നും അസ്
തോദിലേക്കു കൊണ്ടുപോയതിനുശേഷം
2അവർ അതിനെ ദാഗോൻെറ ദേവാലയത്തിൽ
അവൻെറ വിഗ്രഹത്തിനടുത്തു വച്ചു. 3പിറ്റേ
ന്നു പ്രഭാതത്തിൽ അസ്തോദുകാർ എഴുന്നേറ്റ
പ്പോൾ ദാഗോൻ മുഖം നിലത്തടിച്ചു വീണു
കിടക്കുന്നതായി കണ്ടു. യഹോവയുടെ പെട്ടക
ത്തിനു മുന്നിലാണ് ദാഗോൻ വീണു കിടന്നിരു
ന്നത്.

അസ്തോദുകാർ ദാഗോൻെറ വിഗ്രഹത്തെ
യഥാസ്ഥാനത്ത് വീണ്ടും ഉറപ്പിച്ചു. 4പക്ഷേ
പിറ്റേന്ന് അസ്തോദുകാർ ഉണർന്നപ്പോൾ
ദാഗോൻ വീണ്ടും നിലത്തു വീണു കിടക്കുന്ന
താണ് കണ്ടത്! യഹോവയുടെ വിശുദ്ധപെട്ടക
ത്തിനു മുന്നിലായിരുന്നു ദാഗോൻ വീണു കിട
ന്നത്. ഇപ്പോൾ ദാഗോൻെറ തലയും കയ്യും
പൊട്ടി മെതിക്കളത്തിൽ കിടക്കുകയായിരുന്നു.
ദാഗോൻെറ ഉടൽ മാത്രമേ ഒറ്റ കഷണമായിരു
ന്നുള്ളൂ.

5അതിനാലാണ് ഇന്നും ദാഗോൻെറ
ദേവാലയത്തിലേക്കു വരുന്ന അവൻെറ പുരോ
ഹിതരോ മറ്റാളുകളോ മെതിക്കളത്തിൽ കാലുകു
ത്താത്തത്.

6അസ്തോദുകാരുടെയും അയൽക്കാരുടെയും
ജീവിതം ദൈവം ദുഷ്കരമാക്കി. ദൈവം അവ

ർക്കു കൂടുതൽ വിഷമങ്ങളുണ്ടാക്കി. അവൻ അവ
ർക്ക് മുഴകളുണ്ടാക്കി. യഹോവ അവരിലേക്കു
എലികളെയും അയച്ചു. എലികൾ അവരുടെ
കപ്പലുകളിലും സ്ഥലങ്ങളിലും ഓടി നടന്നു.
നഗരവാസികൾ വളരെ ഭയന്നു. 7സംഭവിക്കു
ന്നത് അസ്തോദുകാർ കണ്ടു. അവർ പറഞ്ഞു,
“യിസ്രായേലിന്റെ ദൈവത്തിന്റെ വിശുദ്ധ
പെട്ടകം ഇവിടെ വയ്ക്കരുത്! നമ്മെയും
നമ്മുടെ ദേവനായ ദാഗോനെയും ദൈവം
ശിക്ഷിക്കുകയാണ്.”

8അസ്തോദുകാർ അഞ്ചു ഫെലിസ്ത്യഭരണാ
ധികാരികളെയും വിളിച്ചുകൂട്ടി. അസ്തോദു
കാർ നേതാക്കളോടു ചോദിച്ചു, “യിസ്രായേലി
ന്റെ ദൈവത്തിന്റെ വിശുദ്ധപെട്ടകം നാമെ
ന്തുചെയ്യണം?” നേതാക്കന്മാർ മറുപടി പറ
ഞ്ഞു, “യിസ്രായേലിന്റെ ദൈവത്തിന്റെ
വിശുദ്ധപെട്ടകം ഗത്തിലേക്കു മാറ്റുക.” അതി
നാൽ ഫെലിസ്ത്യർ ദൈവത്തിന്റെ വിശുദ്ധ
പെട്ടകം മാറ്റി. 9പക്ഷേ ഫെലിസ്ത്യർ ദൈവ
ത്തിന്റെ വിശുദ്ധപെട്ടകം ഗത്തിലേക്കു മാറ്റിയ
തിനുശേഷവും യഹോവ ആ നഗരത്തെ ശിക്ഷി
ച്ചു. ജനങ്ങൾ വളരെ ഭയന്നു. യുവാക്കളും വൃദ്ധ
ന്മാരുമടക്കമുള്ള ജനങ്ങൾക്ക് ദൈവം വളരെ കുഴ
പ്പങ്ങളുണ്ടാക്കി. ഗത്തിലെജനങ്ങൾക്ക് ദൈവം
കുരുക്കളുണ്ടാക്കി. 10അതിനാൽ ഫെലിസ്ത്യർ
യിസ്രായേലിന്റെ ദൈവത്തിന്റെ വിശുദ്ധ
പെട്ടകം എക്രോനിലേക്കയച്ചു.

പക്ഷേ ദൈവത്തിന്റെ വിശുദ്ധപെട്ടകം
എക്രോനിലേക്കു വന്നപ്പോൾ എക്രോൻകാർ
പരാതിപ്പെട്ടു. അവർ പറഞ്ഞു, “യിസ്രായേലി
ന്റെ ദൈവത്തിന്റെ പെട്ടകം എന്തിനാണ്
ഞങ്ങളുടെ നഗരമായ എക്രോനിലേക്കു
കൊണ്ടുവന്നത്? ഞങ്ങളേയും ഞങ്ങളുടെ ആളു
കളേയും കൊല്ലാനാണോ നിങ്ങളുടെ ഭാവം?”
11എക്രോൻകാർ സകല ഫെലിസ്ത്യഭരണാധി
പന്മാരെയും വിളിച്ചുകൂട്ടി. അവർ ഭരണാധിപ
ന്മാരോടു പറഞ്ഞു, “യിസ്രായേലിന്റെ ദൈവ
ത്തിന്റെ പെട്ടകം, അതു ഞങ്ങളെയും ഞങ്ങ
ളുടെ ജനത്തെയും വധിക്കുംമുമ്പ് തിരിച്ചയ
യ്ക്കുക.”

എക്രോൻകാർക്ക് ജീവഭയമുണ്ടായിരുന്നു.
ദൈവം അവിടെ അവരെ വല്ലാതെ പീഡിപ്പി
ച്ചു. 12പലരും മരിച്ചു. മരിക്കാത്തവർക്ക് മുഴകളു
ണ്ടായി. എക്രോൻകാർ സ്വർഗ്ഗത്തിലേക്കു
നോക്കി ഉച്ചത്തിൽ കരഞ്ഞു.

## ദൈവത്തിന്റെ വിശുദ്ധപെട്ടകം തിരിച്ചയയ്ക്കുന്നു

6 ഫെലിസ്ത്യർ വിശുദ്ധപെട്ടകം ഏഴു മാസം
തങ്ങളുടെ നാട്ടിൽവച്ചു. 2ഫെലിസ്ത്യർ
തങ്ങളുടെ പുരോഹിതന്മാരെയും മാന്ത്രികന്മാ
രെയും വിളിച്ചു. ഫെലിസ്ത്യർ പറഞ്ഞു,
“വിശുദ്ധപെട്ടകം നമ്മളെന്തു ചെയ്യണം? വിശു
ദ്ധപെട്ടകത്തെ എങ്ങനെ അതിന്റെ സ്ഥല
ത്തേക്കു തിരിച്ചയയ്ക്കാമെന്നു പറയുക!”

3പുരോഹിതന്മാരും മാന്ത്രികന്മാരും പറഞ്ഞു,
“യിസ്രായേലിന്റെ ദൈവത്തിന്റെ വിശുദ്ധ
പെട്ടകം നിങ്ങൾ തിരിച്ചയയ്ക്കുന്നുവെങ്കിൽ
അതു ഒഴിഞ്ഞതായിട്ടായിരിക്കരുത്. യിസ്രായേ
ലിന്റെ ദൈവം നിങ്ങളുടെ പാപങ്ങൾ ഇല്ലാ
യ്മ ചെയ്യുന്നതിനുള്ള വഴിപാടുകൾ സഹിതം
വേണം അത് അയയ്ക്കുവാൻ. അപ്പോൾ
നിങ്ങൾ സുഖപ്പെടും. നിങ്ങൾ ശുദ്ധീകരിക്ക
പ്പെടും. ദൈവം നിങ്ങളെ ശിക്ഷിക്കുന്നതവസാ
നിപ്പിക്കാൻ നിങ്ങൾ ഇങ്ങനെ ചെയ്യണം.”
4ഫെലിസ്ത്യർ ചോദിച്ചു, “ഞങ്ങളോടു
ക്ഷമിക്കുന്നതിന് യിസ്രായേലിന്റെ ദൈവ
ത്തിന് എന്തു വഴിപാടുകളാണ് ഞങ്ങൾ കഴി
ക്കേണ്ടത്?” പുരോഹിതന്മാരും മന്ത്രവാദികളും
മറുപടി പറഞ്ഞു, “അഞ്ചു ഫെലിസ്ത്യനേതാ
ക്കന്മാരുണ്ട്. ഓരോ നഗരത്തിന് ഓരോ നേതാ
വുവീതം. നിങ്ങൾക്കും നിങ്ങളുടെ നേതാക്കന്മാ
ർക്കും ഒരേ പ്രശ്നമാണ്. അതിനാൽ അഞ്ചു
കുരുക്കൾ പോലെ അഞ്ചു സ്വർണ്ണമാതൃകകളു
ണ്ടാക്കുക. അഞ്ച് സ്വർണ്ണ എലികളുടെ രൂപങ്ങ
ളും ഉണ്ടാക്കുക. 5അങ്ങനെ രാജ്യത്തെ നശിപ്പി
ക്കുന്ന കുരുക്കളുടെയും എലികളുടെയും രൂപം
ഉണ്ടാക്കുക. ഈ സ്വർണ്ണമാതൃകകൾ യിസ്രായേ
ലിന്റെ ദൈവത്തിന് സമ്മാനിക്കുക. അപ്പോൾ
യിസ്രായേലിന്റെ ദൈവം നിങ്ങളെയും നിങ്ങ
ളുടെ ദേവന്മാരെയും നിങ്ങളുടെ രാജ്യത്തെയും
ശിക്ഷിക്കുന്നത് അവസാനിപ്പിച്ചെന്നുവരാം.
6ഫറവോനെയും ഈജിപ്തുകാരെയും പോലെ
കഠിനഹൃദയരാകരുത്. ഈജിപ്തുകാരെ ദൈവം
ശിക്ഷിച്ചു. അതിനാലാണ് ഈജിപ്തുകാർ
യിസ്രായേലുകാരെ തങ്ങളുടെ നാട്ടിൽനിന്നും
പോകാനനുവദിച്ചത്.

7“നിങ്ങൾ ഒരു പുതിയ വണ്ടിയുണ്ടാക്കുകയും
ഇപ്പോൾ പ്രസവിച്ച രണ്ടു പശുക്കളെ സംഘടി
പ്പിക്കുകയും ചെയ്യുക. ഒരിക്കലും വയലുകളിൽ
പണിയെടുത്തിട്ടില്ലാത്തവ ആയിരിക്കണം
അവ. പശുക്കളെ വണ്ടിവലിക്കാൻ അതിൽ കെ
ട്ടുക. അനന്തരം കുട്ടികളെ അവയുടെ തൊഴു
ത്തിലേക്കു തിരികെ കൊണ്ടുവന്നു കെട്ടുക.
അവയെ അവയുടെ തള്ളകളെ പിന്തുടരാൻ
അനുവദിക്കരുത്.* 8യഹോവയുടെ വിശുദ്ധപെ
ട്ടകം വണ്ടിയിൽ വയ്ക്കുക. നിങ്ങളുടെ പാപ
ങ്ങൾ പൊറുക്കുന്നതിന് ദൈവത്തിനുള്ള വഴി
പാടാണ് സ്വർണ്ണമാതൃകകൾ. വണ്ടിയെ അതി
ന്റെ വഴിയിലൂടെ അയയ്ക്കുക. 9വണ്ടിയെ
നിരീക്ഷിക്കുക. യിസ്രായേലിന്റെ സ്വന്തം
നാടായ ബേത്ത്ശേമെശിന് നേർക്കാണ് വണ്ടി
പോകുന്നതെങ്കിൽ യഹോവ നമുക്ക് മഹാവ്യാ
ധികൾ നൽകിയിരിക്കുന്നു. പക്ഷേ പശു നേരെ
ബേത്ത്ശേമെശിലേക്കു പോകുന്നില്ലെങ്കിൽ
യിസ്രായേലിന്റെ ദൈവം നമ്മെ ശിക്ഷിച്ചത
ല്ലെന്നും നമുക്കറിയാം. നമ്മുടെ രോഗങ്ങൾ
സാധാരണ പോലെ ബാധിച്ചതാവാം.”

10പുരോഹിതരും മാന്ത്രികരും പറഞ്ഞതു
പോലെ ഫെലിസ്ത്യർ ചെയ്തു. അപ്പോൾ
പ്രസവിച്ച, കിടാങ്ങളുള്ള രണ്ടു പശുക്കളെ
ഫെലിസ്ത്യർ കണ്ടെത്തി. ഫെലിസ്ത്യർ പശു
ക്കളെ വണ്ടിയിൽ കെട്ടുകയും കിടാങ്ങളെ
അവയുടെ തൊഴുത്തിലിടുകയും ചെയ്തു.
11അനന്തരം ഫെലിസ്ത്യർ യഹോവയുടെ
വിശുദ്ധപെട്ടകം വണ്ടിയിന്മേൽ വച്ചു. മുഴകളു
ടെയും എലികളുടെയും സ്വർണ്ണരൂപങ്ങളിട്ട
സഞ്ചിയും അവർ വാഹനത്തിൽ വച്ചു.

12പശുക്കൾ നേരെ ബേത്ത്ശേമെശിലേക്കു
പോയി. പശുക്കൾ വഴിയിലൂടെ തന്നെ മുക്രയി
ട്ടു നടന്നു. അവ ഇടം വലം തിരിഞ്ഞില്ല. ബേ
ത്ത്ശേമെശ് നഗരാതിർത്തി വരെ ഫെലിസ്ത്യ
ഭരണാധികാരികൾ പശുക്കളെ പിന്തുടർന്നു.

---

**അവയെ ... അനുവദിക്കരുത്** പശുക്കൾ കുട്ടികളെ തെരഞ്ഞു പിടിക്കാൻ ശ്രമിക്കുന്നില്ലെങ്കിൽ ദൈവം അവരെ നയിക്കുന്നുവെന്നും അവരുടെ സമ്മാനങ്ങൾ അവൻ സ്വീകരിച്ചുവെന്നാണർത്ഥമെന്നും ഫെലിസ്ത്യർ കരുതുന്നു.

13ബേത്ത്ശേമെശുകാർ താഴ്വരയിൽ തങ്ങ
ളുടെ ഗോതമ്പു കൊയ്യുകയായിരുന്നു. അവർ
മുകളിലേക്കു നോക്കുകയും വിശുദ്ധപെട്ടകം
കാണുകയും ചെയ്തു. പെട്ടകം വീണ്ടും കണ്ട
തിൽ അവർ വളരെ സന്തോഷിച്ചു. അവർ
അതു കിട്ടാനായി ഓടി. 14-15വണ്ടി ബേത്ത്ശേ
മെശിലെ യോശുവയുടെ വയലിലെത്തി. ആ
വയലിൽ ഒരു വലിയ പാറയുടെ അടുത്ത്
വണ്ടി നിന്നു. ബേത്ത്ശേമെശുകാർ വണ്ടി
വെട്ടിക്കീറി. അവർ പശുക്കളെ കൊന്നു. അവർ
പശുക്കളെ യഹോവയ്ക്കു ബലിയർപ്പിച്ചു.

ലേവ്യർ യഹോവയുടെ വിശുദ്ധപെട്ടകം
താഴെയെടുത്തു. സ്വർണ്ണമാതൃകകൾ വച്ചിരുന്ന
സഞ്ചിയും അവരെടുത്തു. യഹോവയുടെ
പെട്ടകവും മാതൃകകളും ലേവ്യർ വലിയ പാറ
മേൽ വച്ചു. അന്ന് ബേത്ത്ശേമെശുകാർ യഹോ
വയ്ക്കു ഹോമയാഗങ്ങളർപ്പിച്ചു.

16ബേത്ത്ശേമെശുകാർ ചെയ്ത ഇക്കാര്യങ്ങ
ളെല്ലാം ഫെലിസ്ത്യരുടെ അഞ്ചു ഭരണാധിപ
ന്മാരും കാണുന്നുണ്ടായിരുന്നു. അനന്തരം അന്നു
തന്നെ ഭരണാധിപന്മാർ എക്രോനിലേക്കു
മടങ്ങി.

17അങ്ങനെ ഫെലിസ്ത്യർ തങ്ങളുടെ പാപ
ങ്ങൾ പൊറുക്കപ്പെടാൻ യഹോവയ്ക്കു വഴി
പാടായി മുഴകളുടെ സ്വർണ്ണമാതൃകകൾ അയ
ച്ചു. ഓരോ ഫെലിസ്ത്യനഗരത്തിനും ഓരോ
സ്വർണ്ണമുഴകൾ വീതം അവരയച്ചു.
അസ്തോദ്, ഗസ്സ, അസ്കലോൻ, ഗത്ത്,
എക്രോൻ എന്നിവയായിരുന്നു ആ ഫെലി
സ്ത്യപട്ടണങ്ങൾ. 18എലികളുടെ സ്വർണ്ണമാതൃ
കകളും ഫെലിസ്ത്യർ അയച്ചിരുന്നു. അഞ്ചു
ഫെലിസ്ത്യഭരണാധിപന്മാരുടെ പട്ടണങ്ങ
ളുടെ എണ്ണത്തിന്റെ അത്ര എലികളുടെ സ്വർ
ണ്ണമാതൃകകളുണ്ടായിരുന്നു ആ പട്ടണങ്ങൾക്കു
ചുറ്റും മതിലുകളുണ്ടായിരുന്നു.

ബേത്ത്ശേമെശുകാർ യഹോവയുടെ വി
ശുദ്ധപെട്ടകം ഒരു പാറമേൽ വച്ചു. പാറ ഇപ്പോ
ഴും ബേത്ത്ശേമെശിലെ യോശുവയുടെ വയ
ലിലാണ്. 19പക്ഷേ ബേത്ത്ശേമെശുകാർ
യഹോവയുടെ വിശുദ്ധപെട്ടകം കണ്ടപ്പോൾ
ഒരു പുരോഹിതനും അവരോടൊപ്പമുണ്ടായിരു
ന്നില്ല. അതിനാൽ ദൈവം എഴുപതു ബേത്ത്
ശേമെശുകാരെ വധിച്ചു. യഹോവ അവരെ
അതിഭീകരമായി ഉപദ്രവിച്ചിരുന്നതിനാൽ
ബേത്ത്ശേമെശുകാർ കരഞ്ഞു. 20അതിനാൽ
ബേത്ത്ശേമെശുകാർ പറഞ്ഞു, "ഈ വിശുദ്ധ
പെട്ടകം പരിപാലിക്കാൻ കഴിയുന്ന പുരോഹി
തൻ എവിടെയാണ്? ഈ പെട്ടകം ഇവിടെ
നിന്നും എങ്ങോട്ടു കൊണ്ടുപോകും?"

21കിര്യത്ത്യെയാരീമിൽ ഒരു പുരോഹിതനു
ണ്ടായിരുന്നു. ബേത്ത്ശേമെശുകാർ കിര്യത്ത്
യെയാരീംകാർക്ക് ഒരു സന്ദേശമയച്ചു. ദൂത ന്മാർ
പറഞ്ഞു, "ഫെലിസ്ത്യർ യഹോവയുടെ വിശു
ദ്ധപെട്ടകം തിരികെ കൊണ്ടുവന്നിരിക്കുന്നു.
ഇറങ്ങി വന്ന് അത് നിങ്ങളുടെ നഗരത്തിലേക്കു
കൊണ്ടു പോവുക."

7 കിര്യത്ത്യെയാരീമിലെ ആളുകൾ വന്ന്
യഹോവയുടെ വിശുദ്ധപെട്ടകം എടുത്തു
കൊണ്ടുപോയി. അവർ ഒരു കുന്നിൽമുകളി
ലുള്ള അബീനാദാബിന്റെ വീട്ടിലേക്കു യഹോ
വയുടെ പെട്ടകം കൊണ്ടുപോയി. യഹോവ
യുടെ പെട്ടകത്തിനു കാവൽ നിൽക്കാൻ അബീ
നാദാബിന്റെ പുത്രൻ എലെയാസാരിനെ
ശുദ്ധീകരിക്കുന്നതിന് അവർ ഒരു വിശേഷ ചട
ങ്ങും നടത്തി. 2പെട്ടകം ദീർഘകാലം, ഇരുപതു
വർഷം കിര്യത്ത് യെയാരീമിലിരുന്നു.

### യിസ്രായേലുകാരെ യഹോവ രക്ഷിക്കുന്നു

യിസ്രായേലുകാർ വീണ്ടും യഹോവയെ
പിന്തുടരാൻ തുടങ്ങി. 3ശമൂവേൽ യിസ്രായേൽ
ജനതയോടു പറഞ്ഞു, "നിങ്ങൾ യഥാർത്ഥ
ത്തിൽ യഹോവയിങ്കലേക്കു പൂർണ്ണമനസ്സോ
ടെ മടങ്ങി വരുന്നെങ്കിൽ നിങ്ങൾ നിങ്ങളുടെ
വിദേശദൈവങ്ങളെ ദൂരെക്കളയണം. അസ്തോ
രെത്തിന്റെ വിഗ്രഹങ്ങൾ നിങ്ങൾ ദൂരെയെറി
യണം. നിങ്ങൾ യഹോവയ്ക്കു പൂർണ്ണമായും
ആത്മസമർപ്പണം നടത്തണം. നിങ്ങൾ യഹോ
വയെ മാത്രമേ ശുശ്രൂഷിക്കാവൂ! അപ്പോൾ
യഹോവ നിങ്ങളെ ഫെലിസ്ത്യരിൽനിന്നും
രക്ഷിക്കും."

4അതിനാൽ യിസ്രായേലുകാർ ബാലിന്റെ
യും അസ്തോരെത്തിന്റെയും വിഗ്രഹങ്ങൾ
എറിഞ്ഞുകളഞ്ഞു. യഹോവയെ മാത്രമേ
അവർ ശുശ്രൂഷിച്ചുള്ളൂ. 5ശമൂവേൽ പറഞ്ഞു,
"യിസ്രായേലുകാരെല്ലാം മിസ്പയിൽ സമ്മേ
ളിക്കണം. ഞാൻ നിങ്ങൾക്കായി യഹോവ
യോടു പ്രാർത്ഥിക്കാം."

6യിസ്രായേലുകാർ മിസ്പയിൽ ഒത്തുകൂടി.
അവർക്കു വെള്ളം കിട്ടുകയും അവരത് യഹോ
വയുടെ സവിധത്തിൽ ഒഴിക്കുകയും ചെയ്തു.
അങ്ങനെ അവർ ഉപവാസം തുടങ്ങി. അവർ
അന്ന് ആഹാരം ഒന്നും കഴിക്കാതിരിക്കുകയും
തങ്ങളുടെ പാപങ്ങൾ ഏറ്റുപറയുകയും ചെ
യ്തു. അവർ പറഞ്ഞു, "ഞങ്ങൾ യഹോവ
യ്ക്കെതിരെ പാപം ചെയ്തു." അങ്ങനെ ശമൂ
വേൽ മിസ്പയിൽ യിസ്രായേലുകാർക്ക്
ന്യായാധിപനായി.

7യിസ്രായേലുകാർ മിസ്പയിൽ സമ്മേളി
ക്കുന്ന കാര്യം ഫെലിസ്ത്യർ അറിഞ്ഞു. ഫെലി
സ്ത്യഭരണാധിപന്മാർ യിസ്രായേലുകാരോടു
യുദ്ധത്തിനു പുറപ്പെട്ടു. ഫെലിസ്ത്യർ വരുന്ന
കാര്യം കേട്ട് യിസ്രായേലുകാർ ഭയന്നു. 8യിസ്രാ
യേലുകാർ ശമൂവേലിനോടു പറഞ്ഞു, "നമ്മു
ടെ ദൈവമാകുന്ന യഹോവയോടു ഞങ്ങൾക്കു
വേണ്ടി പ്രാർത്ഥിക്കുന്നത് അവസാനിപ്പിക്ക
രുത്! ഞങ്ങളെ ഫെലിസ്ത്യരിൽനിന്നും രക്ഷി
ക്കുവാൻ അവനോടാവശ്യപ്പെടുക!"

9ശമൂവേൽ ഒരു കുഞ്ഞാടിനെ എടുത്തു. ആ
കുഞ്ഞാടിനെ അവൻ ഒരു പൂർണ്ണ ഹോമബലി
യായി യഹോവയ്ക്കു ഹോമിച്ചു. യിസ്രായേ
ലുകാർക്കുവേണ്ടി ശമൂവേൽ യഹോവയോടു
പ്രാർത്ഥിച്ചു. ശമൂവേലിന്റെ പ്രാർത്ഥനയ്ക്കു
യഹോവ മറുപടി പറഞ്ഞു. 10ശമൂവേൽ ഹോമ
ബലി നടത്തവേ ഫെലിസ്ത്യർ യിസ്രായേലി
നോടു യുദ്ധത്തിനെത്തി. പക്ഷേ യഹോവ
ഫെലിസ്ത്യർക്കടുത്ത് വലിയ ഇടിമുഴക്കം
സൃഷ്ടിച്ചു. അത് ഫെലിസ്ത്യരെ ആശയക്കുഴ
പ്പത്തിലാക്കി. ഇടിമുഴക്കം ഫെലിസ്ത്യരെ ഭയ
പ്പെടുത്തുകയും അവരാകെ കുഴങ്ങുകയും ചെ
യ്തു. അവരുടെ നേതാക്കന്മാർക്ക് അവരെ നിയ
ന്ത്രിക്കാൻ കഴിയാതെ പോയി. അതിനാൽ
യിസ്രായേലുകാർക്ക് യുദ്ധത്തിൽ ഫെലി
സ്ത്യരെ തോല്പിക്കാൻ കഴിഞ്ഞു. 11യിസ്രായേ
ലുകാർ മിസ്പയിൽനിന്നും ഓടിയിറങ്ങി
ഫെലിസ്ത്യരെ ഓടിച്ചു. ബേത്ത്കാർവരെ
അവരെ യിസ്രായേലുകാർ ഓടിച്ചു. വഴിയി
ലെമ്പാടും അവർ ഫെലിസ്ത്യഭടന്മാരെ
വധിച്ചു.

## യിസ്രായേലിൽ സമാധാനം

12ഇതിനുശേഷം ശമൂവേൽ ഒരു വിശേഷശില
സ്ഥാപിച്ചു. ദൈവത്തിൻെറ പ്രവൃത്തികൾ ജന
ങ്ങളെ ഓർമ്മിപ്പിക്കാനാണ് അവനതു ചെയ്
തത്. ശമൂവേൽ മിസ്പയ്ക്കും ശേനിനുമിട
യ്ക്കാണു ശില സ്ഥാപിച്ചത്. ശിലയ്ക്ക് “സഹാ
യത്തിൻെറ ശില” എന്നു ശമൂവേൽ പേരിട്ടു.
ശമൂവേൽ പറഞ്ഞു, “ഇവിടം വരെയുള്ള മാർഗ്ഗ
ത്തിലെമ്പാടും യഹോവ നമ്മെ സഹായിച്ചു.”

13ഫെലിസ്ത്യർ പരാജയപ്പെട്ടു. അവർ
യിസ്രായേലിലേക്കു പിന്നെ പ്രവേശിച്ചിട്ടില്ല.
ശമൂവേലിൻെറ ശേഷകാലം മുഴുവൻ യഹോ
വ ഫെലിസ്ത്യർക്കെതിരായിരുന്നു. 14ഫെലി
സ്ത്യർ യിസ്രായേലിൻെറ പട്ടണങ്ങൾ പിടി
ച്ചെടുത്തിരുന്നു. എക്രോൻ മുതൽ ഗത്തു വരെ
യുള്ള പ്രദേശത്തെ പട്ടണങ്ങളാണ് ഫെലി
സ്ത്യർ കയ്യടക്കിയിരുന്നത്. പക്ഷേ യിസ്രായേ
ലുകാർ ആ പട്ടണങ്ങളൊക്കെ തിരിച്ചുപിടി
ച്ചു. ആ പട്ടണങ്ങൾക്കു ചുറ്റുമുള്ള സ്ഥലങ്ങളും
യിസ്രായേൽ തിരിച്ചുപിടിച്ചു. യിസ്രായേ
ലിനും അമോര്യർക്കുമിടയിലും സമാധാനം
പുലർന്നിരുന്നു.

15തൻെറ ജീവിതകാലം മുഴുവനും ശമൂവേൽ
യിസ്രായേലിനെ നയിച്ചു. 16യിസ്രായേൽജന
തയെ വിധിച്ചുകൊണ്ട് ശമൂവേൽ സ്ഥലങ്ങൾ
തോറും സഞ്ചരിച്ചു. ബേഥേൽ, ഗിൽഗാൽ,
മിസ്പാ എന്നിവിടങ്ങളിൽ അവൻ പോയി.
അങ്ങനെ ഈ സ്ഥലങ്ങളിലെല്ലാം അവൻ ജന
ങ്ങളെ വിധിക്കുകയും ഭരിക്കുകയും ചെയ്തു.
17പക്ഷേ ശമൂവേലിൻെറ ഭവനം രാമയിലായി
രുന്നു. അതിനാൽ ശമൂവേൽ എപ്പോഴും
അങ്ങോട്ടു മടങ്ങിപ്പോയിരുന്നു. ശമൂവേൽ രാമ
യിലിരുന്ന് യിസ്രായേലുകാരെ വിധിക്കുകയും
ഭരിക്കുകയും ചെയ്തു. രാമയിൽ ശമൂവേൽ ഒരു
യാഗപീഠം യഹോവയ്ക്കായി പണിയുകയും
ചെയ്തു.

## യിസ്രായേൽ ഒരു രാജാവിനെ ആവശ്യപ്പെടുന്നു

8 വൃദ്ധനായപ്പോൾ ശമൂവേൽ തൻെറ പുത്ര
ന്മാരെ യിസ്രായേലിൻെറ ന്യായാധിപന്മാ
രാക്കി. 2ശമൂവേലിൻെറ മൂത്തപുത്രൻെറ പേര്
യോവേൽ എന്നായിരുന്നു. അബീയാവു എന്നാ
യിരുന്നു രണ്ടാമത്തെ പുത്രൻെറ പേര്. ബേർ
ശേബയിലെ ന്യായാധിപന്മാരായിരുന്നു യോ
വേലും അബീയാവും. 3പക്ഷേ ശമൂവേലിൻെറ
പുത്രന്മാർ അവൻ ജീവിച്ചതു പോലെയല്ല
ജീവിച്ചത്. യോവേലും അബീയാവും കൈക്കൂ
ലിവാങ്ങി. അവർ രഹസ്യമായി പണം വാങ്ങു
കയും കോടതിയിൽ തീരുമാനങ്ങൾ മാറ്റുകയും
ചെയ്തുപോന്നു. അവർ ജനങ്ങളെ കോടതി
യിൽ വഞ്ചിച്ചു. 4അതിനാൽ യിസ്രായേലിലെ
മൂപ്പന്മാർ ഒത്തുകൂടി. അവർ ശമൂവേലിനെ
കാണാൻ രാമയിലേക്കു പോയി. 5മൂപ്പന്മാർ
ശമൂവേലിനോടു പറഞ്ഞു, “നിനക്കു വയ
സ്സായി. നിൻെറ മക്കളാകട്ടെ നേരായ വഴിക്കല്ല
ജീവിക്കുന്നതും. അവർ നിന്നെപ്പോലെയല്ല.
ഇനി ഞങ്ങളെ ഭരിക്കാൻ മറ്റു രാജ്യങ്ങളിലേതു
പോലെ ഒരു രാജാവിനെ തരൂ.”

6അങ്ങനെ മൂപ്പന്മാർ അവരെ നയിക്കാൻ ഒരു
രാജാവിനെ ആവശ്യപ്പെട്ടു. അതൊരു മോശ
പ്പെട്ട ആശയമാണെന്ന് ശമൂവേലിനു തോന്നി.
അതിനാൽ ശമൂവേൽ യഹോവയോടു പ്രാർ
ത്ഥിച്ചു. 7യഹോവ ശമൂവേലിനോടു പറഞ്ഞു,
“ജനങ്ങൾ നിന്നോടു പറയുന്നതു പോലെ
ചെയ്യുക. അവർ നിന്നെ തള്ളിക്കളഞ്ഞിട്ടില്ല.
അവർ എന്നെയാണ് തിരസ്കരിച്ചത്! ഞാൻ
അവരുടെ രാജാവായിരിക്കാനല്ല അവരുടെ
ആഗ്രഹം! 8എപ്പോഴും ചെയ്യുമ്പോലെ തന്നെ
യാണവർ ചെയ്യുന്നത്. അവരെ ഞാൻ ഈജി
പ്തിൽനിന്നും പുറത്തേക്കു കൊണ്ടുവന്നു.
പക്ഷേ അവർ എന്നെ വിട്ട് അന്യദൈവങ്ങളെ
ശുശ്രൂഷിച്ചു. നിന്നോടും അവർ അങ്ങനെ
തന്നെ ചെയ്യുന്നു. 9ജനങ്ങൾ പറയുന്നതു കേട്ട്
അവർ ആവശ്യപ്പെടുന്നതു ചെയ്യുക. പക്ഷേ
അവർക്കൊരു മുന്നറിയിപ്പ് നൽകുക. ഒരു
രാജാവ് അവരോടു ചെയ്യുന്ന കാര്യങ്ങൾ അവ
ർക്കു പറഞ്ഞു കൊടുക്കുക! ഒരു രാജാവെങ്ങനെ
ജനങ്ങളെ ഭരിക്കുന്നെന്ന് അവരോടു പറയുക.”

10അവർ ഒരു രാജാവിനെ ആവശ്യപ്പെട്ടു.
അതിനാൽ യഹോവ പറഞ്ഞതെല്ലാം ശമൂ
വേൽ അവരോടു പറഞ്ഞു. 11ശമൂവേൽ പറ
ഞ്ഞു, “നിങ്ങളെ ഭരിക്കാൻ ഒരു രാജാവുണ്ടെ
ങ്കിൽ ഇങ്ങനെയായിരിക്കും അവൻ നിങ്ങളോടു
പെരുമാറുക. അവൻ നിങ്ങളുടെ പുത്രന്മാരെ
പിടിച്ചു കൊണ്ടുപോകും. അവൻ അവരെ നിർ
ബന്ധിച്ച് അവൻെറ സേവകരാക്കും. അവൻ
അവരെ അവൻെറ പട്ടാളക്കാരാക്കും. അവർ
അവൻെറ രഥങ്ങളിലും കുതിരപ്പുറത്തുമിരുന്നു
യുദ്ധം ചെയ്യുന്ന ഭടന്മാരായിത്തീരും. രാജാവി
ൻെറ രഥത്തിനു മുമ്പിലൂടെ ഓടുന്ന കാവൽ
ക്കാരായിത്തീരും നിങ്ങളുടെ പുത്രന്മാർ. 12നിങ്ങ
ളുടെ പുത്രന്മാരെ ഭടന്മാരാക്കാൻ ഒരു രാജാവ്
നിർബന്ധിക്കും. അവരിൽ ചിലർ സഹസ്രാധി
പന്മാരായിരിക്കാം. ചിലർ അർദ്ധശതാധിപന്മാ
രുമായേക്കാം. രാജാവ് നിങ്ങളുടെ പുത്രന്മാരെ
തൻെറ വയലുകളിൽ ഉഴവു നടത്തുന്നതിനും
വിളവു കൊയ്യുന്നതിനും നിയോഗിച്ചേക്കാം.
നിങ്ങളുടെ പുത്രന്മാരിൽ ചിലരെക്കൊണ്ട്
രാജാവ് യുദ്ധത്തിനുള്ള ആയുധങ്ങളുണ്ടാക്കി
ച്ചേക്കാം. തൻെറ രഥത്തിൻെറ സാധനങ്ങളുണ്ടാ
ക്കാനും അവൻ അവരെ നിർബന്ധിക്കും! 13രാജാ
വ് നിങ്ങളുടെ പെൺമക്കളെ പിടിച്ചു കൊണ്ടു
പോകും. നിങ്ങളുടെ പുത്രിമാരിൽ ചിലരെ
ക്കൊണ്ട് അവൻ തനിക്കു സുഗന്ധദ്രവ്യങ്ങളു
ണ്ടാക്കിക്കും. നിങ്ങളുടെ പുത്രിമാരിൽ ചിലരെ
ക്കൊണ്ട് അവൻ പാചകം ചെയ്യിക്കുകയും
ചെയ്യും.

14“നിങ്ങളുടെ നല്ല വയലുകളും മുന്തിരി
ത്തോപ്പുകളും ഒലീവു തോട്ടങ്ങളും രാജാവ്
എടുക്കും. അവൻ അതെല്ലാം നിങ്ങളിൽ നിന്നെ
ടുത്ത് അവൻെറ ഉദ്യോഗസ്ഥന്മാർക്കു നൽകും.
15നിങ്ങളുടെ ധാന്യത്തിൻെറയും മുന്തിരിയു
ടേയും പത്തിലൊന്ന് അവൻ എടുക്കും. ഇതെ
ല്ലാം അവൻ തൻെറ ഉദ്യോഗസ്ഥന്മാർക്കും ഭൃത്യ
ന്മാർക്കും നൽകും. 16നിങ്ങളുടെ ഭൃത്യന്മാരായ
സ്ത്രീപുരുഷന്മാരെ രാജാവ് കൊണ്ടുപോകും.
നിങ്ങളുടെ മികച്ച കാലികളെയും കഴുതക
ളെയും അവൻ കൊണ്ടുപോകും. അവയെ
അവൻ തൻെറ സ്വന്തം ജോലികൾക്കായി ഉപ
യോഗിക്കും. 17നിങ്ങളുടെ കാലിക്കൂട്ടത്തിൻെറ
പത്തിലൊന്ന് അവൻ കൊണ്ടുപോകും.

“നിങ്ങൾ സ്വയം ഈ രാജാവിൻെറ അടിമ
കളായിത്തീരും. 18ആ കാലമാകുമ്പോൾ നിങ്ങൾ
തെരഞ്ഞെടുത്ത രാജാവിനെയോർത്ത് നിങ്ങൾ
വിലപിക്കും. എന്നാൽ അപ്പോൾ നിങ്ങളുടെ
കരച്ചിലിന് യഹോവ മറുപടി നൽകുകയു
മില്ല.”

[19]പക്ഷേ ജനങ്ങൾ ശമൂവേലിനെ ചെവി
ക്കൊണ്ടില്ല. അവർ പറഞ്ഞു, "വേണ്ട! ഞങ്ങൾ
ക്കു ഞങ്ങളെ ഭരിക്കാനൊരു രാജാവു വേണം.
[20]അപ്പോൾ ഞങ്ങൾ മറ്റെല്ലാ രാജ്യങ്ങളെയും
പോലെയാകും. നമ്മുടെ രാജാവ് നമ്മെ നയി
ക്കും. അവൻ നമ്മോടൊപ്പം വന്ന് നമ്മുടെ
യുദ്ധങ്ങളിൽ പടവെട്ടും. "[21]ശമൂവേൽ ജനങ്ങ
ളിൽനിന്നും തിരിഞ്ഞ് യഹോവയോടു അവ
രുടെ വാക്കുകൾ ആവർത്തിച്ചു. [22]യഹോവ
മറുപടി പറഞ്ഞു, "നീ അവരെ ചെവിക്കൊ
ള്ളണം! അവർക്ക് ഒരു രാജാവിനെ കൊടു
ക്കുക."

അനന്തരം ശമൂവേൽ യിസ്രായേലുകാരോടു
പറഞ്ഞു, "കൊള്ളാം! നിങ്ങൾക്കൊരു പുതിയ
രാജാവിനെ ലഭിക്കും. ഇപ്പോൾ നിങ്ങളെല്ലാ
വരും വീട്ടിലേക്കു മടങ്ങുക."

## ശൌൽ തന്റെ പിതാവിന്റെ കഴു തകളെ തെരയുന്നു

9 ബെന്യാമീന്റെ ഗോത്രത്തിൽനിന്നുള്ള ഒരു
പ്രധാന വ്യക്തിയായിരുന്നു കീശ്. അബീ
യേലിന്റെ പുത്രനായിരുന്നു അവൻ. സെരോ
റിന്റെ പുത്രനായിരുന്നു അബീയേൽ.
ബെഖോറയുടെ പുത്രൻ സെരോർ. ബെന്യാ
മീൻകാരനായ അഫീഹിന്റെ പുത്രൻ ബെ
ഖോറാ. [2]കീശിന് ശൌൽ എന്നൊരു പുത്രനു
ണ്ടായിരുന്നു. ശൌൽ സുന്ദരനായൊരു യുവാ
വായിരുന്നു. ശൌലിനെക്കാൾ സുന്ദരനായി
മറ്റൊരാളുണ്ടായിരുന്നില്ല. ശൌൽ യിസ്രായേ
ലിലെ മറ്റാരെയുംകാൾ തലയെടുപ്പുള്ളവനു
മായിരുന്നു.

[3]ഒരു ദിവസം കീശിന്റെ കഴുതകളെ
കാണാതായി. അതിനാൽ കീശ് തന്റെ പുത്ര
നായ ശൌലിനോടു പറഞ്ഞു, "ഭൃത്യന്മാരിലൊ
രുവനേയും കൂട്ടി കഴുതകളെ തേടിപ്പോവുക."
[4]ശൌൽ കഴുതകളെ തേടിപ്പോയി. എഫ്രയീ
മിലെ കുന്നിൻപ്രദേശത്തുകൂടി ശൌൽ നടന്നു.
ശാലീശായ്ക്കു ചുറ്റുമുള്ള പ്രദേശത്തു കൂടിയും
ശൌൽ നടന്നു. പക്ഷേ കീശിന്റെ കഴുതകളെ
കണ്ടുപിടിക്കാൻ ശൌലിനും ഭൃത്യനും കഴിഞ്ഞി
ല്ല. അതിനാൽ ശൌലും ഭൃത്യനും ശാലീമിനു
ചുറ്റുമുള്ള പ്രദേശത്തേക്കു പോയി. പക്ഷേ
അവിടെയും കഴുതകളുണ്ടായിരുന്നില്ല. അതി
നാൽ ശൌൽ ബെന്യാമീന്റെ പ്രദേശത്തുകൂടി
സഞ്ചരിച്ചു. പക്ഷേ കഴുതകളെ കണ്ടെത്താൻ
അവനും ഭൃത്യനും അപ്പോഴും കഴിഞ്ഞില്ല.

[5]അവസാനം ശൌലും ഭൃത്യനും സൂഫ് എന്ന്
പേരായ പട്ടണത്തിലെത്തി. ശൌൽ ഭൃത്യനോടു
പറഞ്ഞു, "നമുക്ക് മടങ്ങിപ്പോകാം. എന്റെ
പിതാവ് കഴുതകളെപ്പറ്റിയുള്ള ആലോചന
നിർത്തി നമ്മളെപ്പറ്റി വ്യാകുലപ്പെട്ടു തുടങ്ങി
യിരിക്കാം." [6]പക്ഷേ ഭൃത്യൻ മറുപടി പറഞ്ഞു,
"ഈ പട്ടണത്തിൽ ഒരു ദൈവപുരുഷനുണ്ട്.
ജനങ്ങൾ ആദരിക്കുന്നവനാണയാൾ. അയാൾ
പറയുന്നതെല്ലാം യാഥാർത്ഥ്യമാകാറുണ്ട്.
അതിനാൽ നമുക്കു പട്ടണത്തിലേക്കു പോകാം.
നമ്മൾ ഇനി എങ്ങോട്ട് പോകണമെന്നു പറ
യാൻ ചിലപ്പോൾ ദൈവപുരുഷനു കഴിഞ്ഞേ
ക്കും."

[7]ശൌൽ തന്റെ ഭൃത്യനോടു ചോദിച്ചു, "തീർ
ച്ചയായും നമുക്കു പട്ടണത്തിലേക്കു പോകാം.
പക്ഷേ നമുക്കു അവനെന്തു നൽകാൻ കഴിയും?
ദൈവപുരുഷനു കൊടുക്കാൻ നമ്മുടെ കൈ
യിൽ ഒന്നുമില്ല. നമ്മുടെ സഞ്ചിയിലെ ഭക്ഷ
ണം പോലും തീർന്നിരിക്കുന്നു. നമ്മൾ അവന്
എന്ത് നൽകും?"

[8]ഭൃത്യൻ വീണ്ടും ശൌലിനു മറുപടി നൽകി,
"നോക്കൂ എന്റെ കയ്യിൽ കുറച്ചു പണമുണ്ട്.
നമുക്കതു ദൈവപുരുഷനു നൽകാം. അപ്പോൾ
നാം ഇനി എവിടെ പോകണമെന്ന് അവൻ
പറയും."

[9-11]ശൌൽ തന്റെ ഭൃത്യനോടു പറഞ്ഞു, "നല്ല
ആശയം! നമുക്കു പോകാം! "അതിനാൽ അവർ
ദൈവപുരുഷൻ വസിച്ചിരുന്ന പട്ടണത്തി
ലേക്കു പോയി. അവർ കുന്നുകയറി നടന്ന്
പട്ടണത്തിലേക്കു പോയി. വെള്ളം കോരാൻ
പോയ ചില യുവതികളെ അവർ കണ്ടുമുട്ടി.
അവർ യുവതികളോടു ചോദിച്ചു: "ദർശകൻ
ഇവിടെയുണ്ടോ?" (മുമ്പ് യിസ്രായേലുകാർ
"പ്രവാചകനെ" ദർശകൻ എന്നാണു വിളിച്ചി
രുന്നത്. ദൈവത്തോടു എന്തെങ്കിലും ചോദി
ക്കാനാഗ്രഹിക്കുമ്പോൾ, "നമുക്ക് ഒരു ദർശക
ന്റെയടുത്തേക്കു പോകാം" എന്നാണു പറഞ്ഞി
രുന്നത്.")

[12]യുവതികൾ മറുപടി പറഞ്ഞു, "ഉവ്വ്, ദർശ
കൻ ഇവിടെയുണ്ട്. ഇന്നാണദ്ദേഹം പട്ടണത്തി
ലേക്കു വന്നത്. ജനങ്ങളിൽ ചിലർ ആരാധന
യ്ക്കുള്ള സ്ഥലത്ത് ഒരു സമാധാനബലി പങ്കു
വയ്ക്കാൻ ഒത്തുകൂടുകയാണ്. [13]പട്ടണത്തി
ലേക്കു പോവുക. നിങ്ങൾക്കവനെ കാണാൻ
കഴിയും. നിങ്ങൾക്കു ധൃതിയുണ്ടെങ്കിൽ അവൻ
ആരാധനാസ്ഥലത്ത് ഭക്ഷണത്തിനു കയറും
മുമ്പ് അവനെ കാണാം. പ്രവാചകൻ ബലിയെ
അനുഗ്രഹിക്കുന്നു. അതിനാൽ അവൻ അവിടെ
യെത്തുംവരെ ജനങ്ങൾ ഒന്നും കഴിച്ചു തുടങ്ങ
രുത്. അതിനാൽ നിങ്ങൾക്കു ധൃതിയുണ്ടെങ്കിൽ
പ്രവാചകനെ കാണാം."

[14]ശൌലും ഭൃത്യനും മലകയറി പട്ടണത്തിലേ
ക്കുള്ള യാത്രയാരംഭിച്ചു. അവർ മലകയറിച്ചെ
ന്നപ്പോൾ ശമൂവേൽ തങ്ങളുടെയടുത്തേക്കു
നടന്നു വരുന്നതു കണ്ടു. ശമൂവേൽ പട്ടണ
ത്തിൽനിന്നും ആരാധനാസ്ഥലത്തേക്കു പോകു
ന്ന വഴിയായിരുന്നു അത്.

[15]മുൻദിവസം യഹോവ ശമൂവേലിനോടു
പറഞ്ഞു, [16]"നാളെ ഈ സമയത്ത് ഞാനൊ
രാളെ നിന്റെയടുത്തേക്കു അയയ്ക്കും. അവൻ
ബെന്യാമീൻഗോത്രക്കാരനായിരിക്കും. അവനെ
നീ യിസ്രായേലിലെ എന്റെ ജനതയുടെ
നേതാവായി അഭിഷേകം കഴിക്കണം. അയാൾ
എന്റെ ജനതയെ ഫെലിസ്ത്യരിൽനിന്നും
രക്ഷിക്കും. എന്റെ ജനത യാതനയനുഭവിക്കു
ന്നതു ഞാൻ കണ്ടു. എന്റെ ജനതയുടെ നില
വിളി ഞാൻ കേട്ടു."

[17]ശമൂവേൽ ശൌലിനെ കാണുകയും
യഹോവ അവനോടിങ്ങനെ പറയുകയും
ചെയ്തു. "ഇയാളെപ്പറ്റിയാണ് ഞാൻ പറ
ഞ്ഞത്. എന്റെ ജനതയ്ക്കുമേൽ അവൻ ഭരി
ക്കും." [18]ശൌൽ കവാടത്തിങ്കൽ ശമൂവേലിന്റെ
അടുത്തേക്കു വന്നു. ശൌൽ ചോദിച്ചു, "ദർശക
ന്റെ വീടേതാണ്?"

[19]ശമൂവേൽ മറുപടി പറഞ്ഞു, "ഞാനാണ്
ദർശകൻ. എനിക്കു മുമ്പേ ആരാധനാസ്ഥല
ത്തേക്കു പോവുക. നീയും നിന്റെ ഭൃതനും
ഇന്ന് എന്നോടൊപ്പം ഭക്ഷണം കഴിക്കണം.
നിങ്ങളെ നാളെ വീട്ടിലേക്കു പോകാൻ ഞാൻ
അനുവദിക്കാം. നിങ്ങളുടെ ചോദ്യങ്ങൾക്കൊ
ക്കെ ഞാൻ ഉത്തരം നൽകാം. [20]മൂന്നു ദിവസം
മുമ്പു നഷ്ടപ്പെട്ട കഴുതകളെയോർത്ത് വ്യാകു

ലപ്പെടേണ്ട. അവ കണ്ടെടുക്കപ്പെട്ടു കഴിഞ്ഞു.
ഇപ്പോൾ യിസ്രായേലുകാർക്ക് നിന്നെ ആവ
ശ്യമുണ്ട്. നിന്നെയും നിന്റെ പിതാവിന്റെ
കുടുംബക്കാരെയും അവർക്കാവശ്യമുണ്ട്."
**21**ശൌൽ മറുപടി പറഞ്ഞു, "പക്ഷേ ഞാൻ
ബെന്യാമീന്റെ ഗോത്രത്തിലെ ഒരംഗമാണ്.
യിസ്രായേലിലെ ഏറ്റവും ചെറിയ ഗോത്രമാ
ണിത്. ബെന്യാമീൻ ഗോത്രത്തിലെ ഏറ്റവും
ചെറിയ കുടുംബവും എന്റേതാണ്. പിന്നെ
ന്താണ് യിസ്രായേലിന് എന്നെ വേണമെന്ന്
അങ്ങു പറഞ്ഞത്?"
**22**അനന്തരം ശമൂവേൽ, ശൌലിനെയും അവ
ന്റെ ഭൃത്യനെയും ഊണ് മുറിയിലേക്കു കൊണ്ടു
പോയി. മുപ്പതോളം പേരെ ഭക്ഷണം കഴി
ക്കാനും ബലി പങ്കുവയ്ക്കാനും ക്ഷണിച്ചിരുന്നു.
ശമൂവേൽ ശൌലിനും ഭൃത്യനും മേശയിൽ ഏറ്റ
വും പ്രധാന സ്ഥാനം തന്നെ നൽകി. **23**ശമൂ
വേൽ പാചകക്കാരനോടു പറഞ്ഞു, "ഞാൻ
നിന്നെയേല്പിച്ച മാംസം കൊണ്ടുവരിക.
സൂക്ഷിച്ചുവയ്ക്കാൻ നിന്നോടു ഞാൻ പറഞ്ഞ
വീതമാണത്."
**24**പരിചാരകൻ തുടയെടുത്ത് ശൌലിന്റെ
മുമ്പിൽ മേശമേൽ വച്ചു. ശമൂവേൽ പറഞ്ഞു,
"ഇതാണ് ഞാൻ നിനക്കുവേണ്ടി സൂക്ഷിച്ച
മാംസം. ഈ വിശിഷ്ട സമ്മേളനത്തിൽ നിനക്കു
തരാൻവേണ്ടി ഒരുക്കിയതാകയാൽ അതു തിന്നു
ക." അതിനാൽ ശൌൽ ശമൂവേലിനോടൊപ്പം
അന്നു ഭക്ഷിച്ചു.
**25**അവർ ഭക്ഷണം കഴിച്ചതിന്റെശേഷം ആരാ
ധനാലയത്തിൽനിന്നും പുറത്തിറങ്ങി പട്ടണ
ത്തിലേക്കു മടങ്ങിപ്പോയി. ശമൂവേൽ, ശൌ
ലിന് മച്ചിൽ ഒരു കിടക്കയൊരുക്കിയിട്ട് ഉറ
ങ്ങാൻ പോയി. **26**പിറ്റേന്ന് അതിരാവിലെ ശമൂ
വേൽ മച്ചിലുള്ള ശൌലിനോട് ഉച്ചത്തിൽ പറ
ഞ്ഞു, "എഴുന്നേൽക്കൂ. നിങ്ങളെ ഞാൻ നിങ്ങ
ളുടെ വഴിയെ അയയ്ക്കാം." ശൌൽ എഴുന്നേറ്റ്
ശമൂവേലിനോടൊപ്പം വീട്ടിൽ നിന്നിറങ്ങി.
**27**ശൌൽ, അവന്റെ ഭൃത്യൻ, ശമൂവേൽ എന്നി
വർ ഒരുമിച്ച്, പട്ടണത്തിന്റെ ഓരത്തുകൂടി
നടക്കുകയായിരുന്നു. ശമൂവേൽ ശൌലിനോടു
പറഞ്ഞു, "നമുക്കു മുമ്പേ പോകാൻ നിന്റെ
ഭൃത്യനോടു പറയുക. എനിക്ക്, നിനക്കു തരാൻ
ദൈവത്തിൽനിന്നൊരു സന്ദേശമുണ്ട്." അതി
നാൽ ഭൃത്യൻ അവർക്കു മുമ്പേ നടന്നു.

## ശമൂവേൽ ശൌലിനെ അഭിഷേകം ചെയ്യുന്നു

**10** ശമൂവേൽ വിശുദ്ധതൈലത്തിന്റെ ഭര
ണിയെടുത്തു. ശമൂവേൽ തൈലം ശൌ
ലിന്റെ തലയിൽ ഒഴിച്ചു. ശമൂവേൽ ശൌലി
നെ ചുംബിച്ചിട്ടു പറഞ്ഞു, "അവന്റെ ജന
തയെ നയിക്കാൻ യഹോവ നിന്നെ അഭിഷേകം
ചെയ്തിരിക്കുന്നു. യഹോവയുടെ ജനതയെ നീ
നിയന്ത്രിക്കും. അവർക്കു ചുറ്റുമുള്ള ശത്രുക്കളിൽ
നിന്നും നീ അവരെ രക്ഷിക്കും. യഹോവ
നിന്നെ അവരുടെ ഭരണാധിപനായി അഭിഷേ
കം ചെയ്തിരിക്കുന്നു. ഇത് സത്യമാണെന്നതിന്
ഒരടയാളമിതാ: **2**നീ ഇന്ന് എന്നെ വിട്ടുപോകു
മ്പോൾ സെൽസഹിൽ ബെന്യാമീന്റെ അതിർ
ത്തിയിലുള്ള റാഹേലിന്റെ ശവകുടീരത്തിന
ടുത്തുവച്ച് രണ്ടുപേരെ കാണും. അവരിരുവരും
നിന്നോടു പറയും, 'നീ തിരയുന്ന കഴുതകളെ
ആരോ കണ്ടു. നിന്റെ പിതാവ് കഴുതകളെപ്പറ്റി
വിഷമിക്കുന്നതവസാനിപ്പിച്ചു. ഇപ്പോഴവൻ
നിന്നെപ്പറ്റിയാണ് വേവലാതിപ്പെടുന്നത്.
അവൻ പറയുന്നു: എന്റെ മകന്റെ കാര്യ
ത്തിൽ ഞാനിനി എന്തു ചെയ്യും?'"
**3**ശമൂവേൽ പറഞ്ഞു, "അനന്തരം നീ താബോ
രിലെ ഭീമൻ ഓക്കുമരം വരെ പോകണം. അവി
ടെ മൂന്നു പേർ നിന്നെ കാണും. അവർ ബേഥേ
ലിൽ ദൈവത്തെ ആരാധിക്കാൻ പോകുകയാ
യിരിക്കും. ഒരാളുടെ കയ്യിൽ മൂന്നു കുഞ്ഞാടു
കളുണ്ടായിരിക്കും. രണ്ടാമന്റെ കയ്യിൽ മൂന്ന്
അപ്പക്കഷണങ്ങളും. മൂന്നാമന്റെ കയ്യിൽ ഒരു
കുപ്പി വീഞ്ഞും ഉണ്ടായിരിക്കും. **4**ഇവർ മൂന്നു
പേരും നിന്നെ അഭിവാദ്യം ചെയ്യും. അവർ
നിനക്ക് രണ്ട് അപ്പക്കഷണങ്ങൾ തരും. നീ അവ
രിൽനിന്ന് ആ രണ്ട് അപ്പക്കഷണങ്ങൾ വാങ്ങ
ണം. **5**അനന്തരം നീ ഗിബെയാത്ത് ഏലോഹി
മിലേക്കു പോകണം. അവിടെ ഫെലിസ്ത്യ
രുടെ ഒരു കോട്ടയുണ്ട്. നീ ആ പട്ടണത്തിലേ
ക്കെത്തുമ്പോൾ ഒരു സംഘം പ്രവാചകർ പുറ
ത്തുവരും. ആരാധനാ സ്ഥലത്തുനിന്നുമാണ് ആ
പ്രവാചകർ പുറത്തു വരുന്നത്. അവർ പ്രവചി
ക്കുകയായിരിക്കും. അവർ സാരംഗി, തംബുരു,
ഓടക്കുഴൽ, വിപഞ്ചി എന്നിവ വായിക്കുന്നു
ണ്ടായിരിക്കും. **6**അപ്പോൾ യഹോവയുടെ
ആത്മാവ് നിന്നിൽ മഹാശക്തിയോടെ വരും.
നീ പ്രവാചകന്മാരോടൊത്തു പ്രവചിച്ചു തുട
ങ്ങും. നിനക്കു മാറ്റം സംഭവിക്കും. പ്രവചനം
നടത്തുമ്പോൾ നീ തികച്ചും വ്യത്യസ്തനായി
ത്തീരും. **7**ഈ അടയാളങ്ങളൊക്കെ സംഭവിച്ച
തിനുശേഷം നിനക്കിഷ്ടമുള്ളതു ചെയ്യാം. കാര
ണം, ദൈവം നിന്നോടൊപ്പമാണ്.
**8**"എനിക്കു മുമ്പേ ഗിൽഗാലിലേക്കു പോ
കുക. അപ്പോൾ ഞാൻ നിന്റെയടുത്തേക്ക
വിടെ വരും. ഞാൻ നിനക്കു ഹോമയാഗങ്ങളും
സമാധാനബലികളും നൽകും. പക്ഷേ നീ ഏഴു
ദിവസം കാത്തിരിക്കണം. അപ്പോൾ ഞാൻ
വന്ന് എന്തു ചെയ്യണമെന്നു നിന്നോടു
പറയാം."

## ശൌൽ പ്രവാചകരെപ്പോലെയാകുന്നു

**9**ശൌൽ ശമൂവേലിന്റെയടുത്തുനിന്നും പോ
കാനൊരുങ്ങിയപ്പോൾ ദൈവം ശൌലിന്റെ
ജീവിതമാകെ തിരിച്ചു. ആ അടയാളങ്ങളെല്ലാം
അന്നു തന്നെ സംഭവിച്ചു. **10**ശൌലും ഭൃത്യനും
ഗിബെയാത്ത് ഏലോഹിമിലേക്കു പോയി.
അവിടെവച്ച് ശൌൽ ഒരു സംഘം പ്രവാചകരെ
കണ്ടുമുട്ടി. ദൈവത്തിന്റെ ആത്മാവ് മഹാശ
ക്തിയോടെ ശൌലിൽ വന്നു നിറയുകയും
ശൌൽ പ്രവാചകന്മാരോടൊപ്പം പ്രവചനം
നടത്തുകയും ചെയ്തു. **11**ശൌലിനെ മുമ്പ്
അറിയാവുന്നവർ, അവൻ പ്രവാചകന്മാരോ
ടൊപ്പം നിന്ന് പ്രവചിക്കുന്നതു കണ്ടു. അവർ
പരസ്പരം ചോദിച്ചു, "കീശിന്റെ പുത്രന്
എന്തു സംഭവിച്ചു? ശൌലും പ്രവാചകന്മാരി
ലൊരുവനാണോ?"
**12**ഗിബെയാത്ത് ഏലോഹിമിൽ താമസിക്കു
ന്ന ഒരുവൻ പറഞ്ഞു, "അതേ, അവൻ അവ
രുടെ നേതാവാണെന്ന് തോന്നുന്നുണ്ട്." അതിനാ
ലാണ് ഇത് ഒരു പ്രസിദ്ധമായ വചനമായത്,
"ശൌലും പ്രവാചകരിലൊരാളായോ?"

## ശൌൽ വീട്ടിലെത്തുന്നു

**13**പ്രവചനത്തിനുശേഷം ശൌൽ തന്റെ
വീടിനടുത്തുള്ള ആരാധനാസ്ഥലത്തെത്തി.

[14]ശൌലിന്റെ ഇളയപ്പൻ ശൌലിനോടും
അവന്റെ ഭൃത്യനോടും ചോദിച്ചു, “നിങ്ങൾ
എവിടെയായിരുന്നു?” ശൌൽ പറഞ്ഞു,
“ഞങ്ങൾ കഴുതകളെ അന്വേഷിക്കുകയായി
രുന്നു. ഞങ്ങൾക്കവയെ കണ്ടെത്താൻ കഴി
യാതെ വന്നപ്പോൾ ഞങ്ങൾ ശമൂവേലിനെ
കാണാൻ പോയി.” [15]ശൌലിന്റെ ഇളയപ്പൻ
ചോദിച്ചു, “ദയവായി എന്നോടു പറയുക,
ശമൂവേൽ നിന്നോടെന്തു പറഞ്ഞു?” [16]ശൌൽ
മറുപടി പറഞ്ഞു, “കഴുതകൾ
കണ്ടുപിടിക്കപ്പെട്ടു കഴി ഞ്ഞുവെന്ന് ശമൂവേൽ
ഞങ്ങളോടു പറഞ്ഞു.” ശൌൽ തന്റെ
ഇളയപ്പനോടു എല്ലാ കാര്യ ങ്ങളും പറഞ്ഞില്ല.
രാഷ്ട്രത്തെപ്പറ്റി ശമൂവേൽ
പറഞ്ഞതെല്ലാമൊന്നും ശൌൽ പറഞ്ഞില്ല.

## ശമൂവേൽ ശൌലിനെ രാജാവായി പ്രഖ്യാപിക്കുന്നു

[17]യിസ്രായേൽജനത മുഴുവൻ മിസ്പയിൽ
യഹോവയോടൊപ്പം ഒത്തുചേരാൻ ശമൂവേൽ
എല്ലാവരോടും പറഞ്ഞു. [18]ശമൂവേൽ യിസ്രാ
യേൽജനതയോടു പറഞ്ഞു, “യിസ്രായേലി
ന്റെ ദൈവമാകുന്ന യഹോവ പറയുന്നു,
‘യിസ്രായേലിനെ ഞാൻ ഈജിപ്തിൽനിന്നും
നയിച്ചു. ഈജിപ്തിന്റെ നിയന്ത്രണത്തിൽ
നിന്നും നിങ്ങളെ അടിച്ചമർത്താൻ ശ്രമിച്ച മറ്റു
രാഷ്ട്രങ്ങളിൽനിന്നും നിങ്ങളെ ഞാൻ രക്ഷി
ച്ചു.’ [19]പക്ഷേ ഇന്നു നിങ്ങൾ നിങ്ങളുടെ ദൈവ
ത്തെ തള്ളിപ്പറഞ്ഞു. നിങ്ങളുടെ എല്ലാ കുഴപ്പ
ങ്ങളിൽനിന്നും എല്ലാ പ്രശ്നങ്ങളിൽനിന്നും
നിങ്ങളുടെ ദൈവം നിങ്ങളെ രക്ഷിച്ചു. പക്ഷേ
നിങ്ങൾ പറഞ്ഞു, ‘വേണ്ട, ഞങ്ങൾക്കു ഞങ്ങളെ
ഭരിക്കാൻ ഒരു രാജാവിനെ വേണം.’ ഇനി, വരൂ
നിങ്ങൾ കുടുംബങ്ങളും ഗോത്രങ്ങളുമായി
യഹോവയുടെ സവിധത്തിൽ നിൽക്കുക.”

[20]ശമൂവേൽ യിസ്രായേലിലെ എല്ലാ ഗോത്ര
ങ്ങളെയും അടുത്തു കൊണ്ടുവന്നു. അനന്തരം
ശമൂവേൽ പുതിയ രാജാവിനെ തെരഞ്ഞെടു
ക്കാൻ തുടങ്ങി. ആദ്യം ബെന്യാമീൻ ഗോത്രം
തെരഞ്ഞെടുക്കപ്പെട്ടു. [21]ബെന്യാമീൻ ഗോത്ര
ത്തിലെ എല്ലാ കുടുംബങ്ങളോടും കടന്നു
പോകാൻ ശമൂവേൽ പറഞ്ഞു. മത്രിയുടെ
കുടുംബം തെരഞ്ഞെടുക്കപ്പെട്ടു. മത്രി കുടുംബ
ത്തിലെ ഓരോരുത്തരോടും നടന്നു പോകാൻ
ശമൂവേൽ പറഞ്ഞു. കീശിന്റെ പുത്രനായ
ശൌൽ തെരഞ്ഞെടുക്കപ്പെട്ടു.

പക്ഷേ യിസ്രായേൽജനത ശൌലിനെ തെര
ഞ്ഞെടുത്തെങ്കിലും അവർക്കവനെ കണ്ടുപിടി
ക്കാൻ കഴിഞ്ഞില്ല. [22]അപ്പോൾ അവർ യഹോ
വയോടു ചോദിച്ചു, “ശൌൽ ഇനിയും വരാത്ത
തെന്ത്?”

യഹോവ പറഞ്ഞു, “ആഹാരപദാർത്ഥങ്ങ
ൾക്കു പിന്നിൽ ഒളിച്ചിരിക്കുകയാണ് ശൌൽ.”
[23]ജനങ്ങൾ ഓടിച്ചെന്ന് ശൌലിനെ ആഹാര
പദാർത്ഥങ്ങൾക്കു പിന്നിൽനിന്നും പിടിച്ചു.
ശൌൽ ജനങ്ങൾക്കിടയിൽ വന്നു നിന്നു. മറ്റേ
തൊരാളെക്കാളും തലയെടുപ്പുണ്ടായിരുന്നു
ശൌലിന്.

[24]ശമൂവേൽ എല്ലാവരോടുമായി പറഞ്ഞു,
“യഹോവ തെരഞ്ഞെടുത്തവനെ കാണുക.
ശൌലിനെപ്പോലെ മറ്റൊരാൾ ജനങ്ങൾക്കിടയി
ലില്ല. ”അപ്പോൾ ജനങ്ങൾ വിളിച്ചു പറഞ്ഞു,
“രാജാവ് നീണാൾ വാഴട്ടെ.” [25]രാജത്വത്തിന്റെ
ചട്ടങ്ങൾ ശമൂവേൽ ജനങ്ങൾക്കു വിവരിച്ചു
കൊടുത്തു. ചട്ടങ്ങൾ അവൻ ഒരു പുസ്തകത്തി
ലെഴുതിവെച്ചു. അവൻ പുസ്തകം യഹോവ
യുടെ സമക്ഷത്തിൽ വച്ചു. അനന്തരം വീട്ടി
ലേക്കു പൊയ്ക്കൊള്ളാൻ ശമൂവേൽ പറഞ്ഞു.
[26]ശൌലും ഗിബെയയിലുള്ള തന്റെ വീട്ടി
ലേക്കു പോയി. ദൈവം ധൈര്യശാലികളുടെ
ഹൃദയത്തിൽ സ്പർശിക്കുകയും അവർ ശൌ
ലിനെ പിന്തുടരാനാരംഭിക്കുകയും ചെയ്തു.
[27]എന്നാൽ ചില കുഴപ്പക്കാർ പറഞ്ഞു, “ഇയാൾ
ക്കെങ്ങനെ നമ്മെ രക്ഷിക്കാനാവും?” അവർ
ശൌലിനെ ദുഷിച്ചു സംസാരിക്കുകയും
അവനു സമ്മാനങ്ങൾ കൊണ്ടുവരാൻ വിസമ്മ
തിക്കുകയും ചെയ്തു. പക്ഷേ ശൌൽ ഒന്നും
പറഞ്ഞില്ല.

## നാഹാശ്, അമ്മോന്യരുടെ രാജാവ്

അമ്മോന്യരുടെ രാജാവായ നാഹാശ്, ഗാദി
ന്റെയും രൂബേന്റെയും ഗോത്രക്കാരെ ഉപദ്രവി
ച്ചിരുന്നു. നാഹാശ് ഓരോരുത്തരുടെയും വലതു
കണ്ണ് തുരന്നെടുത്തിരുന്നു. അവരെ സഹായി
ക്കാൻ നാഹാശ് ആരെയും അനുവദിച്ചുമില്ല.
യോർദ്ദാൻനദിക്കു കിഴക്കുള്ള എല്ലാ യിസ്രായേ
ലുകാരുടേയും വലതു കണ്ണ് അമ്മോന്യരുടെ
രാജാവായ നാഹാശ് തുരന്നെടുത്തു. പക്ഷേ,
ഏഴായിരം യിസ്രായേലുകാർ അമ്മോന്യരിൽ
നിന്നും ഓടിയകന്ന് യാബേശ്-ഗിലെയാദിൽ
എത്തി.

11 ഏകദേശം ഒരു മാസം കഴിഞ്ഞപ്പോൾ
അമ്മോന്യനായ നാഹാശ് തന്റെ സൈ
ന്യവുമായി യാബേശ്-ഗിലെയാദ് വളഞ്ഞു.
യാബേശുകാർ മുഴുവൻ നാഹാശിനോടു പറ
ഞ്ഞു, “ഞങ്ങളുമായി നീ ഒരു കരാറുണ്ടാക്കി
യാൽ ഞങ്ങൾ നിന്നെ സേവിക്കാം.”

[2]പക്ഷേ അമ്മോന്യനായ നാഹാശ് പറഞ്ഞു,
“നിങ്ങളോരോരുത്തരുടേയും വലതു കണ്ണു പറി
ച്ചെടുക്കാൻ എന്നെ അനുവദിച്ചാൽ മാത്രം
ഞാൻ നിങ്ങളുമായി ഒരു കരാറുണ്ടാക്കാം.
അപ്പോൾ എല്ലാ യിസ്രായേലുകാരും ലജ്ജി
ക്കും!” [3]യാബേശിലെ നേതാക്കന്മാർ നാഹാശി
നോടു പറഞ്ഞു, “ഞങ്ങൾക്ക് ഏഴു ദിവസം
തരിക. ഞങ്ങൾ യിസ്രായേലിലെമ്പാടും ദൂത
ന്മാരെ അയയ്ക്കും. ആരും ഞങ്ങളെ സഹായി
ക്കാൻ വന്നില്ലെങ്കിൽ ഞങ്ങൾ നിന്റെ മുമ്പിൽ
വന്ന് കീഴടങ്ങാം.”

## ശൌൽ യാബേശ്-ഗിലെയാദിനെ രക്ഷിക്കുന്നു

[4]ശൌൽ വസിച്ചിരുന്ന ഗിബെയയിൽ ദൂത
ന്മാരെത്തി. അവർ ജനങ്ങളോടു ഈ വാർത്ത
പറഞ്ഞു. ജനങ്ങൾ ഉച്ചത്തിൽ കരഞ്ഞു,
[5]ശൌൽ വയലിൽ പശുക്കളോടൊപ്പമായി
രുന്നു. വയലിന്റെ മുമ്പിൽ വന്ന ശൌൽ ജന
ങ്ങൾ നിലവിളിക്കുന്നതു കേട്ടു. ശൌൽ ചോദി
ച്ചു, “ആളുകൾക്കെന്തു പറ്റി? അവരെന്താണു
കരയുന്നത്?”

അപ്പോൾ യാബേശിൽനിന്നും വന്ന ദൂത
ന്മാർ പറഞ്ഞത് അവർ ശൌലിനോടു പറ
ഞ്ഞു. [6]അവരുടെ കഥ ശൌൽ കേട്ടു. ദൈവ
ത്തിന്റെ ആത്മാവ് മഹാശക്തിയോടെ ശൌലി
ലേക്കു വന്നു. ശൌലിന് കടുത്ത കോപമു
ണ്ടായി. [7]ഒരു ജോടി പശുക്കളെ ശൌൽ കഷണ
ങ്ങളാക്കി. അനന്തരം അവൻ ആ കഷണങ്ങൾ
ദൂതന്മാർക്കു നൽകി. ആ കഷണങ്ങൾ യിസ്രാ
യേലിലെമ്പാടും കൊണ്ടുനടക്കാൻ ശൌൽ
അവരോടു കല്പിച്ചു. യിസ്രായേൽജനതയ്ക്കു

ള്ള ഈ സന്ദേശം അവർക്കു നൽകുവാനും
അവൻ പറഞ്ഞു. “വരൂ, ശൌലിനെയും ശമൂവേ
ലിനെയും പിന്തുടരുക. വന്ന് അവരെ സഹാ
യിക്കുകയും ചെയ്യാത്തവരുടെ പശുക്കൾക്കും
ഇങ്ങനെ തന്നെ സംഭവിക്കും!”

യഹോവയിൽനിന്നൊരു മഹാഭീതി ജനങ്ങ
ളിലേക്കു വന്നു. അവർ ഒറ്റ വ്യക്തിയെന്ന
പോലെ ഒരുമിച്ചു ചേർന്നു. **8**ശൌൽ ജനങ്ങളെ
ബേസെക്കിൽ വിളിച്ചു കൂട്ടി. യിസ്രായേലിൽ
നിന്നും മൂന്നു ലക്ഷം പേരും യെഹൂദയിൽനിന്ന്
മുപ്പതിനായിരം പേരും ഉണ്ടായിരുന്നു. **9**യാബേ
ശിൽനിന്നുള്ള ദൂതന്മാരോടു ശൌലും ഭടന്മാരും
പറഞ്ഞു, “ഗിലെയാദിലെ യാബേശുകാരോടു,
നാളെ ഉച്ചയോടെ അവർ രക്ഷപ്പെടുമെന്നു
പറയുക.”

ദൂതന്മാർ യാബേശുകാരോടു ശൌലിൻെറ
സന്ദേശം പറഞ്ഞു. യാബേശുകാർക്ക് വലിയ
സന്തോഷമായി. **10**അപ്പോൾ യാബേശുകാർ
അമ്മോന്യനായ നാഹാശിനോടു പറഞ്ഞു,
“നാളെ ഞങ്ങൾ നിൻെറ അടുത്തു വരും.
അപ്പോൾ നിനക്കിഷ്ടമുള്ളത് ഞങ്ങളോടു ചെ
യ്തു കൊള്ളുക.”

**11**പിറ്റേന്നു രാവിലെ ശൌൽ തൻെറ സേന
യെ മൂന്നു സംഘങ്ങളാക്കി തിരിച്ചു. സൂര്യോദ
യത്തിൽ ശൌലും അവൻെറ ഭടന്മാരും അമ്മോ
ന്യരുടെ പാളയത്തിലെത്തി. പ്രഭാതത്തിൽ
അവർ കാവൽക്കാരെ മാറ്റിക്കൊണ്ടിരുന്നപ്പോൾ
ശൌൽ അവരെ ആക്രമിച്ചു. ഉച്ചയ്ക്കു മുമ്പ്
ശൌലും ഭടന്മാരും അമ്മോന്യരെ തോല്പിച്ചു.
അവശേഷിച്ചിരുന്ന അമ്മോന്യഭടന്മാർ വ്യത്യ
സ്ത ദിശകളിലേക്കു ചിതറിയോടി. രണ്ടു ഭട
ന്മാരെ ഒരുമിച്ചു കാണാൻ കൂടിയുണ്ടായില്ല.
**12**അനന്തരം ജനങ്ങൾ ശമൂവേലിനോടു പറ
ഞ്ഞു, “ശൌലിനെ രാജാവായി വേണ്ടെന്നു
പറഞ്ഞവരെവിടെ? അവരെ ഇവിടെ കൊണ്ടു
വരിക. ഞങ്ങൾക്കവരെ കൊല്ലണം!” **13**എന്നാൽ
ശൌൽ പറഞ്ഞു, “വേണ്ട! ഇന്ന് ആരെയും
കൊല്ലേണ്ട! യഹോവ മാത്രമാണിന്ന് യിസ്രാ
യേലിനെ രക്ഷിച്ചത്!”

**14**അപ്പോൾ ശമൂവേൽ ജനങ്ങളോടു പറഞ്ഞു,
“വരൂ, നമുക്കു ഗിൽഗാലിലേക്കു പോകാം. ഗിൽ
ഗാലിൽവച്ച് നമുക്കു ശൌലിനെ വീണ്ടും രാജാ
വാക്കാം.” **15**എല്ലാവരും ഗിൽഗാലിലേക്കു
പോയി. അവിടെ, യഹോവയ്ക്കു മുമ്പിൽ ജന
ങ്ങൾ ശൌലിനെ രാജാവാക്കി. അവർ യഹോവ
യ്ക്കു സമധാനബലികളർപ്പിച്ചു. ശൌലിനും
എല്ലാ യിസ്രായേലുകാർക്കും അതൊരു മഹോ
ത്സവമായിരുന്നു.

### രാജാവിനെപ്പറ്റി ശമൂവേൽ സംസാരിക്കുന്നു

**12** ശമൂവേൽ യിസ്രായേലുകാരോടു പറ
ഞ്ഞു, “നിങ്ങളെന്നോടാവശ്യപ്പെട്ടതെ
ല്ലാം ഞാൻ ചെയ്തു. നിങ്ങൾക്കുമേൽ
ഞാനൊരു രാജാവിനെ വാഴിച്ചു. **2**ഇപ്പോൾ
നിങ്ങളെ നയിക്കാൻ നിങ്ങൾക്കൊരു രാജാവു
ണ്ടായിരിക്കുന്നു. എനിക്കു വയസ്സായി നരച്ചു.
പക്ഷേ എൻെറ പുത്രന്മാരിവിടെ നിങ്ങളോടൊ
പ്പമുണ്ട്. ഞാൻ കൊച്ചുകുട്ടിയായിരുന്ന കാലം
തൊട്ട് നിങ്ങളുടെ നേതാവായിരുന്നു. **3**ഞാനി
താ ഇവിടെയുണ്ട്. ഞാൻ നിങ്ങളോടു തെറ്റെ
ന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ നിങ്ങളത്
യഹോവയോടും നിങ്ങളുടെ തെരഞ്ഞെടുക്ക
പ്പെട്ട രാജാവിനോടും പറയുക. ഞാനാരുടെ
യെങ്കിലും പശുവിനേയോ കഴുതയേയോ
മോഷ്ടിച്ചിട്ടുണ്ടോ? ഞാനാരെയെങ്കിലും ഉപദ്ര
വിക്കുകയോ വഞ്ചിക്കുകയോ ചെയ്തിട്ടുണ്ടോ?
ആരുടെയെങ്കിലും നിയമലംഘനത്തിനു നേർ
ക്കു കണ്ണടയ്ക്കാൻ ഞാൻ കൈക്കൂലി വാങ്ങി
യിട്ടുണ്ടോ? ഞാനെന്തെങ്കിലും തെറ്റു ചെയ്തി
ട്ടുണ്ടെങ്കിൽ തിരുത്താം!”

**4**യിസ്രായേലുകാർ മറുപടി പറഞ്ഞു, “ഇല്ല!
നീയൊരിക്കലും ഒരു തിന്മയും ഞങ്ങളോടു
ചെയ്തിട്ടില്ല. നീയൊരിക്കലും ഞങ്ങളെ വഞ്ചി
ക്കുകയോ ഞങ്ങളുടെ സാധനങ്ങൾ മോഷ്ടിക്കു
കയോ ചെയ്തിട്ടില്ല!” **5**ശമൂവേൽ യിസ്രായേ
ലുകാരോടു പറഞ്ഞു, “യഹോവയും അവ
ൻെറ തെരഞ്ഞെടുക്കപ്പെട്ട രാജാവും ഇന്നു
സാക്ഷികളാണ്. നിങ്ങൾ പറഞ്ഞത് അവർ
കേട്ടിട്ടുണ്ട്. എന്നിൽ ഒരു തെറ്റും കണ്ടെത്താൻ
നിങ്ങൾക്കു കഴിഞ്ഞിട്ടില്ലെന്നവർ അറിയുന്നു.
”ജനങ്ങൾ മറുപടി പറഞ്ഞു, “അതേ! യഹോവ
സാക്ഷിയാകുന്നു!”

**6**അപ്പോൾ ശമൂവേൽ ജനങ്ങളോടു പറഞ്ഞു,
“സംഭവിച്ചതെല്ലാം യഹോവ കണ്ടിട്ടുണ്ട്.
മോശെയെയും അഹരോനെയും തെരഞ്ഞെടു
ത്തത് യഹോവയാണ്. നിങ്ങളുടെ പൂർവ്വിക
ന്മാരെ ഈജിപ്തിൽനിന്നും കൊണ്ടുവന്നതും
അവനാണ്. **7**ഇനി അവിടെ നിൽക്കുക. യഹോ
വ നിങ്ങളോടും നിങ്ങളുടെ പൂർവ്വികരോടും
ചെയ്ത നന്മകളെപ്പറ്റി ഞാൻ പറയാം.
**8**യാക്കോബ് ഈജിപ്തിലേക്കു പോയി.
പിന്നീട് ഈജിപ്തുകാർ അവൻെറ പിൻഗാമി
കളുട ജീവിതം ദുഷ്കരമാക്കി. അതിനാലവർ
യഹോവയോട് സഹായത്തിനായി നിലവി
ളിച്ചു. യഹോവ മോശെയേയും അഹരോനെ
യും അയച്ചു. മോശെയും അഹരോനും നിങ്ങ
ളുടെ പിതാക്കന്മാരെ ഈജിപ്തിൽനിന്നും നയി
ക്കുകയും അവരെ ഇവിടെ താമസിക്കാനായി
നയിക്കുകയും ചെയ്തു.

**9**“പക്ഷേ നിങ്ങളുടെ പൂർവ്വികന്മാർ അവ
രുടെ ദൈവമാകുന്ന യഹോവയെ മറന്നു. അതി
നാൽ യഹോവ അവരെ സീസെരയുടെ അടി
മകളാക്കി. ഹാസോരിൻെറ സേനാനായകനായി
രുന്നു സീസെരാ. അനന്തരം യഹോവ അവരെ
ഫെലിസ്ത്യരുടേയും മോവാബിലെ രാജാവി
ൻെറയും അടിമകളാക്കി. അവരെല്ലാം നിങ്ങ
ളുടെ പൂർവ്വികരോട് യുദ്ധം ചെയ്തു. **10**പക്ഷേ
നിങ്ങളുടെ പൂർവ്വികന്മാർ സഹായത്തിനു
യഹോവയോടു കരഞ്ഞു. അവർ പറഞ്ഞു,
‘ഞങ്ങൾ പാപം ചെയ്തു. ഞങ്ങൾ യഹോ
വയെ വെടിയുകയും വ്യാജദൈവങ്ങളായ
ബാലിനെയും അസ്തോരെത്തിനേയും ആരാ
ധിക്കുകയും ചെയ്തു. പക്ഷേ ഇപ്പോൾ ഞങ്ങ
ളെ ഞങ്ങളുടെ ശത്രുക്കളിൽനിന്നും രക്ഷിക്കൂ.
ഞങ്ങൾ അങ്ങയെ ശുശ്രൂഷിക്കുകയും ചെയ്യാം!’

**11**“അതിനാൽ യഹോവ യെരുബ്ബാലെന്ന
ഗിദെയോനെയും ബാരാക്കിനെയും യിഫ്താ
ഹിനെയും ശമൂവേലിനെയും അയച്ചു. യഹോ
വ നിങ്ങളെ നിങ്ങൾക്കു ചുറ്റുമുള്ള ശത്രുക്കളിൽ
നിന്നും രക്ഷിച്ചു. നിങ്ങൾ സുരക്ഷിതരായി
ജീവിക്കുകയും ചെയ്തു. **12**പിന്നെ അമ്മോന്യ
രുടെ രാജാവായ നാഹാശ് നിങ്ങളെ ആക്രമി
ക്കാൻ വരുന്നതാണ് നിങ്ങൾ കണ്ടത്. നിങ്ങൾ
പറഞ്ഞു, ‘വേണ്ട!’ ഞങ്ങളെ ഭരിക്കാൻ ഒരു
രാജാവിനെയാണ് ഞങ്ങൾക്കു ആവശ്യം!’ നിങ്ങ
ളുടെ ദൈവമാകുന്ന യഹോവ നിങ്ങളുടെ
രാജാവാണെങ്കിലും നിങ്ങൾ അങ്ങനെ പറ
ഞ്ഞു! **13**ഇപ്പോഴിതാ നിങ്ങൾ തെരഞ്ഞെടുത്ത

രാജാവ്. യഹോവ ഈ രാജാവിനെ നിങ്ങ
ളുടെമേൽ വെച്ചു. 14നിങ്ങളുടെ ദൈവമാകുന്ന
യഹോവ തുടർന്നും നിങ്ങളെ രക്ഷിക്കും. പക്ഷേ
നിങ്ങൾ ഇതൊക്കെ ചെയ്തെങ്കിലേ ദൈവം
നിങ്ങളെ രക്ഷിക്കൂ. നിങ്ങൾ യഹോവയെ ആദ
രിക്കുകയും അവനെ ശുശ്രൂഷിക്കുകയും വേണം.
അവൻെറ കല്പനകൾക്കെതിരെ നിങ്ങൾ പോരാ
ടരുത്. നിങ്ങളും നിങ്ങളെ ഭരിക്കുന്ന രാജാവും
നിങ്ങളുടെ ദൈവമാകുന്ന യഹോവയെ പിന്തു
ടരണം. അങ്ങനെയൊക്കെ ചെയ്താൽ നിങ്ങ
ളുടെ ദൈവമാകുന്ന യഹോവ നിങ്ങളെ രക്ഷി
ക്കും. 15എന്നാൽ നിങ്ങൾ യഹോവയെ അനു
സരിക്കാതിരിക്കുകയും അവൻെറ കല്പനകൾ
ക്കെതിരെ കലാപം കൂട്ടുകയും ചെയ്താൽ
അവൻ നിങ്ങളുടെ പൂർവ്വികർക്കെതിരെ തിരി
ഞ്ഞതുപോലെതന്നെ നിങ്ങൾക്കുമെതിരാകും.
യഹോവ നിങ്ങളേയും നിങ്ങളുടെ രാജാവി
നേയും നശിപ്പിക്കും.

16"ഇപ്പോൾ അനങ്ങാതെ നിന്ന് നിങ്ങളുടെ
കൺമുമ്പിൽ യഹോവ ചെയ്യാൻ പോകുന്ന
മഹാകാര്യങ്ങൾ കാണുക. 17ഇപ്പോൾ ഗോതമ്പി
ൻെറ കൊയ്ത്തു കാലമാണ്. ഞാൻ യഹോവ
യോടു പ്രാർത്ഥിക്കും. ഇടിയും മഴയും ഉണ്ടാ
ക്കാൻ ഞാൻ യഹോവയോടാവശ്യപ്പെടും.
അപ്പോൾ, ഒരു രാജാവിനെ ആവശ്യപ്പെടുക
വഴി എത്ര വലിയ ഒരു തിന്മയാണ് നിങ്ങൾ
യഹോവയ്ക്കെതിരെ ചെയ്തതെന്ന് നിങ്ങ
ൾക്കു ബോദ്ധ്യമാകും.

18അതിനാൽ ശമൂവേൽ യഹോവയോടു
പ്രാർത്ഥിച്ചു. അന്നുതന്നെ യഹോവ ഇടിയും
മഴയും അയച്ചു. അപ്പോൾ ജനങ്ങൾ യഹോവ
യെയും ശമൂവേലിനെയും വല്ലാതെ ഭയന്നു.
19ജനങ്ങളെല്ലാവരും ശമൂവേലിനോടു പറഞ്ഞു,
"നിൻെറ ദൈവമാകുന്ന യഹോവയോടു
നിൻെറ ഭൃത്യന്മാരായ ഞങ്ങൾക്കുവേണ്ടി പ്രാർ
ത്ഥിക്കുക. ഞങ്ങളെ ചാകാൻ അനുവദിക്കരുതേ!
ഞങ്ങൾ പലവട്ടം പാപം ചെയ്തു. ഇപ്പോൾ
രാജാവിനെ ആവശ്യപ്പെടുക എന്ന പാപം
കൂടി ഞങ്ങൾ അതിനോടൊപ്പം ചേർത്തു."

20ശമൂവേൽ മറുപടി പറഞ്ഞു, "ഭയപ്പെ
ടേണ്ട. ഇതു സത്യമാണ്! നിങ്ങൾ എല്ലാ തിന്മ
കളും ചെയ്തു. പക്ഷേ യഹോവയെ പിന്തുടരു
ന്നത് നിർത്തരുത്. നിങ്ങളുടെ ഹൃദയം നിറഞ്ഞ്
യഹോവയെ ശുശ്രൂഷിക്കുക. 21വിഗ്രഹങ്ങൾ
വെറും പ്രതിമകളാണ്. അവയ്ക്കു നിങ്ങളെ
സഹായിക്കാനാവില്ല! അതിനാൽ അവയെ
ആരാധിക്കരുത്. വിഗ്രഹങ്ങൾക്കു നിങ്ങളെ
സഹായിക്കാനോ രക്ഷിക്കാനോ ആവില്ല. അവ
ഒന്നുമല്ല!

22"എന്നാൽ യഹോവ അവൻെറ ജനതയെ
കൈവെടിയുകയില്ല. ഇല്ല. യഹോവ നിങ്ങളെ
അവൻെറ സ്വന്തം ജനതയാക്കാൻ സന്തുഷ്ട
നായിരിക്കുന്നു. അതിനാൽ അവൻെറ തന്നെ
നല്ല നാമത്താൽ അവൻ നിങ്ങളെ കൈവെടി
യുകയില്ല! 23എന്നെ സംബന്ധിച്ചാണെങ്കിൽ
ഞാനൊരിക്കലും നിങ്ങൾക്കായുള്ള പ്രാർത്ഥന
ഉപേക്ഷിക്കുകയുമില്ല. നിങ്ങൾക്കായുള്ള പ്രാർ
ത്ഥന ഞാൻ അവസാനിപ്പിച്ചാൽ ഞാൻ
യഹോവയ്ക്കെതിരെ പാപം ചെയ്യുകയായി
രിക്കും. നല്ല ജീവിതം നയിക്കാനുള്ള നേരായ
മാർഗ്ഗം ഞാൻ നിങ്ങളെ പഠിപ്പിച്ചു കൊണ്ടേ
യിരിക്കും. 24പക്ഷേ നിങ്ങൾ യഹോവയെ ആദ
രിക്കണം. നിങ്ങൾ നിങ്ങളുടെ പൂർണ്ണഹൃദയ
ത്തോടെ സത്യത്തിൽ യഹോവയെ ശുശ്രൂഷി
ക്കണം. അവൻ നിങ്ങൾക്കായി ചെയ്ത അത്ഭു
തങ്ങൾ ഓർമ്മിക്കുക! 25പക്ഷേ നിങ്ങൾ കഠിന
ഹൃദയരാകുകയും തിന്മ ചെയ്യുകയും ചെയ്
താൽ ദൈവം നിങ്ങളെയും നിങ്ങളുടെ രാജാ
വിനെയും ചൂലുകൊണ്ട് ചവറടിച്ചുകളയു
മ്പോലെ നശിപ്പിക്കും."

### ശൌൽ ആദ്യത്തെ വീഴ്ച വരുത്തുന്നു

13 അന്ന് ശൌൽ രാജാവായിട്ട് ഒരു വർഷ
മായി. ശൌലിൻെറ രണ്ടു ഭരണവർഷ
ങ്ങൾ കഴിഞ്ഞപ്പോൾ, 2അവൻ യിസ്രായേലിൽ
നിന്ന് മൂവായിരം പേരെ തെരഞ്ഞെടുത്തു.
അവനോടൊപ്പം ബേഥേലിലെ മലമ്പ്രദേശ
ത്തുള്ള മിക്മാസിൽ ഉണ്ടായിരുന്ന രണ്ടായിരം
പുരുഷന്മാർ അതിലുണ്ടായിരുന്നു. ബെന്യാമീ
നിലെ ഗിബെയയിൽ യോനാഥാനോടൊത്ത്
താമസിച്ചിരുന്ന ആയിരം പേരും അതിലുണ്ടാ
യിരുന്നു. സൈന്യത്തിലെ മറ്റുള്ളവരെ ശൌൽ
വീട്ടിലേക്കു മടക്കി അയച്ചു.

3യോനാഥാൻ ഫെലിസ്ത്യരുടെ സർവ്വ
സൈന്യാധിപനെ അവരുടെ പാളയമായ
ഗേബയിൽ വെച്ചു തോല്പിച്ചു. ഫെലിസ്ത്യർ
ഇതേപ്പറ്റി കേട്ടു. അവർ പറഞ്ഞു, "എബ്രായർ
എതിർത്തിരിക്കുന്നു." ശൌൽ പറഞ്ഞു, "സംഭ
വിച്ചത് എബ്രായർ കേൾക്കട്ടെ" അതിനാൽ
യിസ്രായേലിലെമ്പാടും കാഹളം മുഴക്കാൻ
ശൌൽ ആളുകളോടു പറഞ്ഞു. 4യിസ്രായേലു
കാരെല്ലാം ഈ വാർത്ത കേട്ടു, അവർ പറ
ഞ്ഞു, "ശൌൽ ഫെലിസ്ത്യനേതാവിനെ വധി
ച്ചിരിക്കുന്നു. ഇപ്പോൾ ഫെലിസ്ത്യർ യഥാർ
ത്ഥത്തിൽ യിസ്രായേലുകാരെ വെറുക്കുന്നു!"

ശൌലിനോടൊപ്പം ഗിൽഗാലിൽ ഒത്തു
ചേരാൻ യിസ്രായേൽജനത വിളിക്കപ്പെട്ടു.
5യിസ്രായേലിനോടേറ്റുമുട്ടാൻ ഫെലിസ്ത്യർ
ഒത്തു ചേർന്നു. ഫെലിസ്ത്യർക്ക് മൂവായിരം
രഥങ്ങളും ആറായിരം കുതിരപ്പടയാളികളു
മുണ്ടായിരുന്നു. കടല്പുറത്തെ മണൽത്തരികൾ
പോലെ ഫെലിസ്ത്യഭടന്മാരും ഉണ്ടായിരുന്നു.
ബേത്ത്-ആവേനു കിഴക്കുള്ള മിക്മാസിലായി
രുന്നു ഫെലിസ്ത്യർ പാളയമടിച്ചിരുന്നത്.
6തങ്ങൾ കുഴപ്പത്തിലായെന്ന് യിസ്രായേലു
കാർ കണ്ടു. കെണിയിലകപ്പെട്ടതായി അവർ
ക്കുതോന്നി. ഗുഹകളിലും പാറകളിലെ വിള്ള
ലുകളിലും ഒളിക്കാൻ അവർ ഓടി. പാറകൾ,
കിണറുകൾ, ഭൂമിയിലെ മറ്റു വിള്ളലുകൾ ഇവ
യിലൊക്കെ അവർ ഒളിച്ചു. 7ചില എബ്രായർ
യോർദ്ദാൻനദി കടന്ന് ഗാദിൻെറയും ഗിലെ
യാദിൻെറയും ദേശത്തേക്കു പോലും പോയി.
ശൌൽ അപ്പോഴും ഗിൽഗാലിലായിരുന്നു.
അവൻെറ സൈന്യത്തിലെ എല്ലാവരും ഭയം
കൊണ്ട് വിറയ്ക്കുന്നുണ്ടായിരുന്നു.

8ഗിൽഗാലിൽ വച്ച് ശൌലിനെ കണ്ടുകൊ
ള്ളാമെന്ന് ശമൂവേൽ പറഞ്ഞിരുന്നു. ശൌൽ
അവിടെ ഏഴു ദിവസം കാത്തു നിന്നു. എന്നി
ട്ടും ശമൂവേൽ ഗിൽഗാലിലെത്തിയില്ല. ഭടന്മാർ
ശൌലിനെ വിട്ടുപോകാനും തുടങ്ങി. 9അതി
നാൽ ശൌൽ പറഞ്ഞു, "ഹോമയാഗങ്ങളും
സമാധാനബലികളും കൊണ്ടുവരിക." അന
ന്തരം ശൌൽ ഹോമയാഗമർപ്പിച്ചു. 10ശൌൽ
വഴിപാട് ബലിയർപ്പിച്ചു കഴിഞ്ഞയുടനെ ശമൂ
വേൽ എത്തി. ശൌൽ അവനെ കാണാൻ പുറ
ത്തേക്കു പോയി. 11ശമൂവേൽ ചോദിച്ചു, "നീ
എന്താണ് ചെയ്തത്?" ശൌൽ മറുപടി പറ

ഞ്ഞു, “ഭടന്മാർ എന്നെ വിട്ടു പോകുന്നത്
ഞാൻ കണ്ടു. അങ്ങ് സമയത്ത് എത്തിയില്ല.
ഫെലിസ്ത്യർ മിക്മാസിൽ സംഘടിക്കുകയു
മായിരുന്നു. 12ഫെലിസ്ത്യർ വരികയും ഗിൽഗാ
ലിൽവച്ച് അവരെന്നെ ആക്രമിക്കുകയും ചെയ്യു
മെന്ന് ഞാൻ സ്വയം കരുതി. ഞാനാകട്ടെ
സഹായത്തിന് ഇതുവരെ യഹോവയോട്
അപേക്ഷിക്കുകയും ചെയ്തില്ല! അതിനാൽ
ഹോമയാഗമർപ്പിക്കാൻ ഞാൻ ധൈര്യപ്പെട്ടു.”*
13ശമൂവേൽ പറഞ്ഞു, “നീ ഒരു വിഡ്ഢിത്തം
ചെയ്തു! നീ നിന്റെ ദൈവമാകുന്ന യഹോ
വയെ അനുസരിച്ചില്ല! നീ ദൈവത്തിന്റെ
കല്പന അനുസരിച്ചിരുന്നെങ്കിൽ എക്കാലവും
യിസ്രായേൽ ഭരിക്കുവാൻ നിന്റെ കുടുംബ
ത്തെ അവൻ അനുവദിക്കുമായിരുന്നു. 14പക്ഷേ
നിന്റെ രാജ്യം ഇപ്പോൾ നിത്യമായിരിക്കില്ല.
യഹോവ തന്നെ അനുസരിക്കുന്ന ഒരുവനെ
തെരയുകയാണ്! യഹോവ അയാളെ കണ്ടെ
ത്തി. തന്റെ ജനതയുടെ പുതിയ നേതാവാ
കാൻ യഹോവ അവനെ തെരഞ്ഞെടുക്കുകയു
മാണ്. യഹോവയുടെ കല്പനയെ അനുസരിക്കാ
ത്തതുകൊണ്ടാണ് അവൻ പുതിയ ഒരു നേതാ
വിനെ തെരഞ്ഞെടുക്കുന്നത്.” 15അനന്തരം ശമൂ
വേൽ എഴുന്നേറ്റ് ഗിൽഗാൽ വിട്ടു.

## മിക്മാസിലെ യുദ്ധം

ശൌലും അവന്റെ സൈന്യത്തിന്റെ
ബാക്കിയും ഗിൽഗാൽ വിട്ടു. അവർ ബെന്യാമീ
നിലെ ഗിബെയയിലേക്കു പോയി. തന്നോ
ടൊപ്പം അപ്പോഴും ഉണ്ടായിരുന്നവരെ ശൌൽ
എണ്ണിനോക്കി. അവർ അറുനൂറോളം പേരുണ്ടാ
യിരുന്നു. 16ശൌൽ, അവന്റെ പുത്രൻ യോനാ
ഥാൻ, ഭടന്മാർ എന്നിവർ ബെന്യാമീനിലെ
ഗിബെയയിലേക്കു പോയി. ഫെലിസ്ത്യർ
മിക്മാസിൽ പാളയമടിച്ചിരുന്നു. 17ആ പ്രദേശ
ത്തു വസിച്ചിരുന്ന യിസ്രായേലുകാരെ ശിക്ഷി
ക്കാൻ ഫെലിസ്ത്യർ തീരുമാനിച്ചു. അതിനാൽ
അവരുടെ മികച്ച ഭടന്മാർ ആക്രമണം ആരം
ഭിച്ചു. ഫെലിസ്ത്യസേന മൂന്നു സംഘങ്ങളായി
തിരിക്കപ്പെട്ടിരുന്നു. ഒരു സംഘം ശൌലിനടു
ത്തുള്ള ഒഫ്രെയിലേക്കുള്ള വഴിയേ വടക്കോട്ടു
പോയി. 18രണ്ടാമത്തെ സംഘം ബേത്ത്ഹോ
രോനിലേക്കുള്ള വഴിയേ തെക്കുകിഴക്കോട്ടു
പോയി. മൂന്നാമത്തെ സംഘം അതിർത്തിയി
ലേക്കുള്ള വഴിയേ കിഴക്കോട്ടും പോയി. ആ
വഴി സെബോയിം താഴ്വരയ്ക്ക് അഭിമുഖ
മായി മരുഭൂമിയിലേക്കുള്ളതായിരുന്നു.
19യിസ്രായേലുകാർക്ക് ഇരുമ്പുസാധനങ്ങൾ
ഉണ്ടാക്കാൻ കഴിയുമായിരുന്നില്ല. യിസ്രായേ
ലിൽ കൊല്ലന്മാരുമുണ്ടായിരുന്നില്ല. യിസ്രായേ
ലുകാർ ഇരുമ്പുവാളുകളും കുന്തങ്ങളും ഉണ്ടാ
ക്കുമോ എന്ന് ഭയന്നതിനാൽ ഫെലിസ്ത്യർ
യിസ്രായേലുകാരെ ഇരുമ്പു സാധനങ്ങളുണ്ടാ
ക്കാനുള്ള വിദ്യ പഠിപ്പിച്ചതുമില്ല. 20ഫെലിസ്
ത്യർക്കു മാത്രമേ ഇരുമ്പായുധങ്ങൾക്കു മൂർച്ച
വരുത്താൻ കഴിഞ്ഞിരുന്നുള്ളൂ. അതിനാൽ
യിസ്രായേലുകാരെല്ലാം കലപ്പ, കൂന്താലി, മഴു,
അരിവാൾ എന്നിവയൊക്കെ മൂർച്ചപ്പെടു
ത്തേണ്ടി വരുമ്പോൾ ഫെലിസ്ത്യരെയാണ്
സമീപിച്ചിരുന്നത്. 21ഫെലിസ്ത്യയിലെ കൊ
ല്ലന്മാർ കലപ്പ, കൂന്താലി എന്നിവ മൂർച്ച
കൂട്ടുന്നതിന് മൂന്നിലൊന്ന് ഔൺസ് വെള്ളി
കൂലിയായി വാങ്ങിയിരുന്നു. കൂന്താലി, മഴു,
കാളത്തോട്ടിയുടെ ഇരുമ്പറ്റം എന്നിവ മൂർച്ച
കൂട്ടുന്നതിന് ആറിലൊന്ന് ഔൺസ് വെള്ളിയും
അവർ കൂലിയായി വാങ്ങിയിരുന്നു. 22അതി
നാൽ യുദ്ധദിവസം ശൌലിനോടൊപ്പമുണ്ടാ
യിരുന്ന യിസ്രായേൽഭടന്മാർക്കാർക്കും ഇരുമ്പു
വാളുകളോ കുന്തങ്ങളോ ഉണ്ടായിരുന്നില്ല. ശൌ
ലിനും അവന്റെ പുത്രൻ യോനാഥാനും
മാത്രമേ ഇരുമ്പായുധങ്ങൾ ഉണ്ടായിരുന്നുള്ളൂ.
23മിക്മാസിലെ ചുരത്തിൽ ഒരു സംഘം ഫെലി
സ്ത്യഭടന്മാർ കാവൽ നിന്നിരുന്നു.

## ഫെലിസ്ത്യരെ യോനാഥാൻ ആക്രമിക്കുന്നു

14 അന്ന് ശൌലിന്റെ പുത്രനായ യോനാ
ഥാൻ തന്റെ ആയുധങ്ങൾ ചുമന്നിരുന്ന
യുവാവുമായി സംസാരിക്കുകയായിരുന്നു.
യോനാഥാൻ പറഞ്ഞു, “നമുക്കു താഴ്വരയുടെ
മറ്റേ വശത്തുകൂടി ഫെലിസ്ത്യപാളയത്തിലേ
ക്കു പോകാം.” എന്നാൽ യോനാഥാൻ ഇക്കാര്യം
തന്റെ പിതാവിനോടു പറഞ്ഞില്ല.
2ശൌൽ കുന്നിന്റെ അരികിലുള്ള മിഗ്രോനി
ലെ മാതളനാരകത്തിന്റെ ചുവട്ടിലിരിക്കുകയാ
യിരുന്നു. അവിടത്തെ മെതിക്കളത്തിനടുത്താ
യിരുന്നു അത്. അറുനൂറോളം പേർ ശൌലിനോ
ടൊപ്പമുണ്ടായിരുന്നു. 3അഹീയാവ് എന്നായി
രുന്നു ഒരാളുടെ പേര്. ഏലി ശീലോവിൽ
യഹോവയുടെ പുരോഹിതനായിരുന്നു. അന്ന്
അഹീയാവായിരുന്നു പുരോഹിതൻ. അഹീ
യാവ് അപ്പോൾ ഏഫോദ് ധരിച്ചിരുന്നു. ഈഖാ
ബോദിന്റെ സഹോദരനായ അഹീതൂബിന്റെ
ഒരു പുത്രനായിരുന്നു അഹീയാവ്. ഈഖാ
ബോദ് ഫീനെഹാസിന്റെ പുത്രൻ. ഫീനെ
ഹാസ് ഏലിയുടെ പുത്രൻ. യോനാഥാൻ
പോയിക്കഴിഞ്ഞിരുന്നുവെന്ന് ഭടന്മാർ മനസ്സി
ലാക്കിയില്ല.
4ചുരത്തിന്റെ ഇരുവശത്തും ഓരോ വലിയ
പാറയുണ്ടായിരുന്നു. ആ ചുരത്തിലൂടെ ഫെലി
സ്ത്യരുടെ പാളയത്തിലേക്കു പോകാനായി
രുന്നു യോനാഥാന്റെ പരിപാടി. ബോസേസ്
എന്നായിരുന്നു ഒരു വശത്തുള്ള വലിയ പാറ
യുടെ പേര്. മറ്റേ വശത്തുള്ള പാറയുടെ പേര്
സേനെ എന്നും. 5ഒരു പാറ വടക്ക് മിക്മാസിനു,
ലേക്കു നോക്കി നിന്നിരുന്നു. മറ്റേത് തെക്ക്
ഗിബെയയ്ക്കും അഭിമുഖമായിരുന്നു.
6യോനാഥാൻ തന്റെ ആയുധങ്ങൾ ചുമന്നി
രുന്ന തന്റെ യുവസഹായിയോടു പറഞ്ഞു,
“വരൂ നമുക്ക് ആ വിദേശികളുടെ പാളയത്തി
ലേക്കു പോകാം. നമ്മളെ കൊണ്ടായിരിക്കാം
യഹോവ ഇവരെ തോല്പിക്കുന്നത്! യഹോവയെ
തടയാൻ ഒന്നിനുമാവില്ല. നമുക്ക് അനേകം ഭട
ന്മാരുണ്ടോ അതോ കുറച്ചു പേരെയുള്ളോ
എന്നത് പ്രശ്നമല്ല.” 7യോനാഥാന്റെ ആയുധ
ങ്ങൾ ചുമന്നിരുന്ന യുവാവ് അവനോടു പറ
ഞ്ഞു, “നല്ലതെന്ന് അങ്ങയ്ക്കു തോന്നുന്നതു
ചെയ്യുക. ഞാൻ അങ്ങയോടൊപ്പമുണ്ട്.”
8യോനാഥാൻ പറഞ്ഞു, “നമുക്കു പോകാം!
നമുക്കു താഴ്വര കടന്ന് ആ ഫെലിസ്ത്യകാവ
ൽക്കാരുടെ അടുത്തേക്കു പോകാം. അവർ നമ്മെ
കാണുവാൻ നമുക്കനുവദിക്കാം. 9‘ഞങ്ങൾ
നിങ്ങളുടെ അടുത്തുവരും വരെ അവിടെ നിൽ
ക്കുക’ എന്നവർ നമ്മോടു പറഞ്ഞാൽ നമുക്ക്
നമ്മൾ നിൽക്കുന്നിടത്തു നിൽക്കാം. നമ്മൾ
അവരുടെ അടുത്തേക്കു പോകേണ്ട. 10‘പക്ഷേ

**അതിനാൽ ... ധൈര്യപ്പെട്ടു** പുരോഹിതനായ ശമൂവേലിന്റെ സ്ഥാനത്തു നിന്ന് ബലിയർപ്പിക്കാൻ ശൌലിന് അവകാശമുണ്ടായിരുന്നില്ല.

ഇങ്ങോട്ടു വരൂ,' എന്ന് ആ ഫെലിസ്ത്യർ
നമ്മോടു പറഞ്ഞാൽ നമ്മൾ അവരുടെ അടു
ത്തേക്കു കയറിച്ചെല്ലണം. കാരണം അത് ദൈവ
ത്തിൽനിന്നുള്ള ഒരടയാളമായിരിക്കും. അവരെ
തോല്പിക്കാൻ യഹോവ നമ്മെ അനുവദിക്കുന്നു
എന്നാണതിനർത്ഥം."
11അതിനാൽ യോനാഥാനും അവൻ്റെ സഹാ
യിയും ഫെലിസ്ത്യർ കാൺകെ ചെന്നുനിന്നു.
ഫെലിസ്ത്യകാവൽക്കാർ പറഞ്ഞു, "നോക്കൂ!
എബ്രായർ അവർ ഒളിച്ചിരുന്ന ദ്വാരങ്ങളിൽ
നിന്നും ഇതാ വരുന്നു!" 12കോട്ടയിലുണ്ടായി
രുന്ന ഫെലിസ്ത്യർ യോനാഥാനോടും അവ
ൻ്റെ സഹായിയോടും വിളിച്ചു പറഞ്ഞു,
"ഇങ്ങോട്ട് കയറി വരിക, ഞങ്ങൾ നിങ്ങളെ
ഒരു പാഠം പഠിപ്പിക്കും!"
യോനാഥാൻ തൻ്റെ സഹായിയോടു പറ
ഞ്ഞു, "എനിക്കു പിന്നാലെ കുന്നു കയറുക.
ഫെലിസ്ത്യരെ തോല്പിക്കാൻ യഹോവ യിസ്രാ
യേലിനെ അനുവദിക്കുകയാണ്."
13-14അതിനാൽ യോനാഥാൻ തൻ്റെ കൈ
കളും കാലുകളും ഉപയോഗിച്ച് കുന്നിൻമുകളി
ലേക്കു കയറി. അവൻ്റെ ഭൃത്യൻ അവനു തൊട്ടു
പിന്നാലെയുണ്ടായിരുന്നു. യോനാഥാനും അവ
ൻ്റെ സഹായിയും ആ ഫെലിസ്ത്യരെ ആക്ര
മിച്ചു. ആദ്യത്തെ ആക്രമണത്തിൽ അവർ അര
ഏക്കർ സ്ഥലത്തിനുള്ളിൽ ഇരുപതു ഫെലി
സ്ത്യരെ കൊന്നു. മുന്നിൽ നിന്നാക്രമിച്ചവരെ
യോനാഥാൻ നേരിട്ടു. യോനാഥാൻ്റെ സഹാ
യി അവന് തൊട്ട് പിന്നാലെ ചെന്ന് മുറിവേ
റ്റവരെയൊക്കെ വധിച്ചു.
15യുദ്ധക്കളത്തിലും പാളയത്തിലും കോട്ടയി
ലുമുള്ള ഫെലിസ്ത്യഭടന്മാരെല്ലാം ഭയന്നു.
ധൈര്യശാലികളായ ഭടന്മാർ പോലും ഭയന്നു.
നിലം വിറയ്ക്കാൻ തുടങ്ങിയത് യഥാർത്ഥ
ത്തിൽ ഫെലിസ്ത്യഭടന്മാരെ ഭയപ്പെടുത്തി!
16ബെന്യാമീൻ്റെ ദേശത്തെ ഗിബെയയി
ലുള്ള ശൌലിൻ്റെ കാവൽക്കാർ ഫെലിസ്ത്യ
ഭടന്മാർ നാനാഭാഗത്തേക്കു ചിതറി ഓടുന്നതു
കണ്ടു. 17ശൌൽ തന്നോടൊപ്പമുണ്ടായിരുന്ന
സൈന്യത്തോടു പറഞ്ഞു, "നമ്മുടെ ആളുകളെ
എണ്ണുക. ആരാണ് പാളയം വിട്ടുപോയതെന്ന്
എനിക്കറിയണം." അവർ ആളുകളെ എണ്ണി.
യോനാഥാനും അവൻ്റെ സഹായിയുമാണ്
പോയത്.
18ശൌൽ അഹീയാവിനോടു പറഞ്ഞു, "ദൈ
വത്തിൻ്റെ വിശുദ്ധപെട്ടകം കൊണ്ടുവരിക!"
(അപ്പോൾ ദൈവത്തിൻ്റെ വിശുദ്ധപെട്ടകം
യിസ്രായേലുകാരോടൊപ്പമുണ്ടായിരുന്നു.)
19ശൌൽ പുരോഹിതനായ അഹീയാവിനോടു
സംസാരിക്കുകയായിരുന്നു. ശൌൽ ദൈവത്തി
ൽനിന്ന് ഉപദേശത്തിനു കാത്തിരിക്കുകയായി
രുന്നു. എന്നാൽ ഫെലിസ്ത്യപാളയത്തിലെ
ശബ്ദവും ആശയക്കുഴപ്പവും വളർന്നുവന്നു
കൊണ്ടിരുന്നു. ശൌൽ അക്ഷമനാകുകയായി
രുന്നു. അവസാനം ശൌൽ പുരോഹിതനായ
അഹീയാവിനോടു പറഞ്ഞു, "മതി! നിൻ്റെ
കൈ താഴ്ത്തിയിട്ടു പ്രാർത്ഥിക്കുന്നതു നിർ
ത്തുക!"
20ശൌൽ തൻ്റെ സൈന്യത്തെ വിളിച്ചു കൂട്ടി
യുദ്ധത്തിനു പുറപ്പെട്ടു. ഫെലിസ്ത്യഭടന്മാർ
യഥാർത്ഥത്തിൽ ആശയക്കുഴപ്പത്തിലായിരു
ന്നു! അവർ തങ്ങളുടെ വാളുകൾ കൊണ്ട് പര
സ്പരം പോരടിക്കുകപോലും ചെയ്തു. 21മുമ്പ്
ഫെലിസ്ത്യരെ സേവിച്ചിരുന്നവരും ഫെലി
സ്ത്യപാളയത്തിൽ താമസിച്ചിരുന്നവരുമായ
എബ്രായരും ഇക്കൂട്ടത്തിലുണ്ടായിരുന്നു. എന്നാ
ലിപ്പോൾ ഈ എബ്രായർ ശൌലിനോടും
യോനാഥാനോടുമൊപ്പം യിസ്രായേലുകാ
രോടു ചേർന്നു. 22എഫ്രയീമിലെ കുന്നിൻപ്രദേ
ശത്ത് ഒളിച്ചിരുന്ന യിസ്രായേലുകാർ ഫെലി
സ്ത്യഭടന്മാർ ഓടിപ്പോകുന്നുവെന്നു കേട്ടു.
അതിനാൽ ഈ യിസ്രായേലുകാരും യുദ്ധ
ത്തിൽ ചേരുകയും ഫെലിസ്ത്യരെ ഓടിക്കാൻ
തുടങ്ങുകയും ചെയ്തു.
23അങ്ങനെ യഹോവ അന്ന് യിസ്രായേ
ലിനെ രക്ഷിച്ചു. യുദ്ധം ബേത്ത്-ആവെന് അപ്പു
റത്തേക്കും പരന്നു. ശൌലിനോടൊപ്പം സൈ
ന്യം മുഴുവനുമുണ്ടായിരുന്നു- ഏകദേശം പതി
നായിരം പേർ. എഫ്രയീമിലെ മലമ്പ്രദേശത്തെ
എല്ലാ നഗരങ്ങളിലും യുദ്ധം വ്യാപിച്ചു.

## ശൌൽ മറ്റൊരു വീഴ്ചകൂടി വരുത്തുന്നു

24പക്ഷേ ശൌൽ അന്നൊരു വലിയ വീഴ്ച
വരുത്തി. യിസ്രായേലുകാർക്ക് ക്ഷീണവും
വിശപ്പുമുണ്ടായി. ശൌൽ അവരെക്കൊണ്ട് ഈ
പ്രതിജ്ഞ എടുപ്പിച്ചതുകൊണ്ടാണത്. ശൌൽ
പറഞ്ഞു, "വൈകുന്നേരത്തിനു മുമ്പും ഞാൻ
ശത്രുക്കളെ മുഴുവൻ തോല്പിക്കുന്നതിനു മുമ്പും
ഭക്ഷണം കഴിക്കുന്നവൻ ശിക്ഷിക്കപ്പെടും!"
അതിനാൽ യിസ്രായേൽ ഭടന്മാരിലൊരുവനും
ഒന്നും കഴിച്ചില്ല.
25-26യുദ്ധം മൂലം ജനങ്ങൾ കാട്ടിലേക്കു
പോയി. അവിടെ അവർ ഒരു തേനട കണ്ടു.
അവർ തേനടയുടെ അടുത്തേക്കു ചെന്നെ
ങ്കിലും ഒന്നും കഴിച്ചില്ല. പ്രതിജ്ഞ ലംഘിക്കാൻ
അവർക്കു ഭയമായിരുന്നു. 27എന്നാൽ യോനാ
ഥാന് ആ പ്രതിജ്ഞയെപ്പറ്റി അറിയില്ലായി
രുന്നു. തൻ്റെ പിതാവ് ജനങ്ങളെക്കൊണ്ട് പ്രതി
ജ്ഞ എടുപ്പിക്കുന്നത് യോനാഥാൻ കേട്ടില്ല.
യോനാഥാൻ്റെ കയ്യിൽ ഒരു വടിയുണ്ടായി
രുന്നു. അവൻ വടിയുടെ തുമ്പ് തേനടയിൽ
കുത്തി കുറച്ചു തേൻ വലിച്ചെടുത്തു. അവൻ
തേൻ കുടിക്കുകയും അവൻ്റെ ക്ഷീണം മാറാൻ
തുടങ്ങുകയും ചെയ്തു.
28ഭടന്മാരിലൊരുവൻ യോനാഥാനോടു പറ
ഞ്ഞു, "നിൻ്റെ പിതാവ് ഭടന്മാരെക്കൊണ്ട് നിർ
ബന്ധിച്ച് ഒരു പ്രതിജ്ഞയെടുപ്പിച്ചിട്ടുണ്ട്.
ഇന്ന് ഭക്ഷണം കഴിക്കുന്ന ഏതൊരുവനും ശിക്ഷി
ക്കപ്പെടുമെന്നാണ് നിൻ്റെ പിതാവു പറഞ്ഞത്!
അതിനാലവർ ഒന്നും കഴിച്ചില്ല. അതിനാലാ
ണവർ ക്ഷീണിതരായിരിക്കുന്നത്."
29യോനാഥാൻ പറഞ്ഞു, "എൻ്റെ പിതാവ്
രാജ്യത്തിന് ഒരുപാടു കുഴപ്പങ്ങൾ വരുത്തി!
ഇതിലല്പം തേൻ കഴിച്ചപ്പോൾ എൻ്റെ സ്ഥിതി
എത്രമാത്രം മെച്ചപ്പെട്ടുവെന്ന് നോക്കുക! 30ശത്രു
ക്കളിൽനിന്നും അവരിന്നു പിടിച്ചെടുത്ത ഭക്ഷ
ണം കഴിക്കാൻ അവരെ അനുവദിച്ചിരുന്നെ
ങ്കിൽ വളരെ നന്നായിരുന്നു. നമുക്കു കൂടുതൽ
ഫെലിസ്ത്യരെ വധിക്കാൻ കഴിയുമായിരുന്നു!"
31അന്ന് യിസ്രായേലുകാർ ഫെലിസ്ത്യരെ
തോല്പിച്ചു. മിക്മാസ് മുതൽ അയ്യാലോൻ
വരെ അവർ ഫെലിസ്ത്യരോടു യുദ്ധം
ചെയ്തു. അതിനാൽ ഭടന്മാർ വളരെ ക്ഷീണിക്കു
കയും അവർക്കു നന്നായി വിശക്കുകയും
ചെയ്തു. 32അവർ ഫെലിസ്ത്യരിൽനിന്നും
ആടുകൾ, പശുക്കൾ, കിടാവുകൾ എന്നിവയെ
പിടിച്ചെടുത്തിരുന്നു. ഇപ്പോൾ യിസ്രായേലു
കാർ വല്ലാതെ വിശന്നപ്പോൾ മൃഗങ്ങളെ നില

ത്തു വച്ചുതന്നെ കൊല്ലുകയും തിന്നുകയും ചെ
യ്തു. രക്തം മുഴുവനും വാർന്നു പോകാത്ത
മാംസമാണവർ തിന്നത്!
33ഒരാൾ ശൌലിനോടു പറഞ്ഞു, “നോക്കൂ!
അവർ യഹോവയ്ക്കെതിരെ പാപം ചെയ്യുന്നു.
രക്തമുള്ള മാംസമാണവർ തിന്നുന്നത്!”
ശൌൽ പറഞ്ഞു, “നിങ്ങൾ പാപം ചെയ്തി
രിക്കുന്നു! ഇപ്പോൾ തന്നെ ഒരു വലിയ കല്ല്
ഇവിടെ ഉരുട്ടിക്കൊണ്ടു വരിക!” 34അനന്തരം
ശൌൽ പറഞ്ഞു, “ഓരോരുത്തരും അവരവരുടെ
കാളയേയും ആടിനേയും എന്റെയടുത്തു
കൊണ്ടുവരാൻ അവരോടു പോയിപ്പറയുക.
അതിനുശേഷം അവർ തങ്ങളുടെ കാളയേയും
ആടിനേയും ഇവിടെ വച്ചുതന്നെ കൊല്ലണം.
യഹോവയ്ക്കെതിരെ പാപം ചെയ്യരുത്! രക്തം
ഉള്ള മാംസം തിന്നരുത്.”
ആ രാത്രി എല്ലാവരും തങ്ങളുടെ മൃഗങ്ങളെ
കൊണ്ടുവന്ന് അവിടെ വച്ച് കൊന്നു. 35അന
ന്തരം ശൌൽ യഹോവയ്ക്കു ഒരു യാഗപീഠം
പണിതു. ശൌൽ സ്വയമാണ് യഹോവയ്ക്കുള്ള
ആ യാഗപീഠം പണിതത്!
36ശൌൽ പറഞ്ഞു, “നമുക്കിന്നു രാത്രി ഫെലി
സ്ത്യരെ പിന്തുടരാം. നമുക്ക് അവരുടെ എല്ലാ
സാധനങ്ങളും എടുക്കാം! നമുക്കവരെയെല്ലാം
വധിക്കാം!” സൈന്യം മറുപടി പറഞ്ഞു, “നല്ല
തെന്ന് അങ്ങയ്ക്കു തോന്നുന്നതു ചെയ്യുക.”
എന്നാൽ പുരോഹിതൻ പറഞ്ഞു, “നമുക്ക് ദൈ
വത്തോടു ചോദിക്കാം.”
37അതിനാൽ ശൌൽ ദൈവത്തോടു ചോദി
ച്ചു, “ഞാൻ ഫെലിസ്ത്യരെ പിന്തുടരേണ്ടതു
ണ്ടോ? ഫെലിസ്ത്യരെ തോല്പിക്കാൻ അങ്ങ്
ഞങ്ങളെ അനുവദിക്കുമോ?” എന്നാൽ അന്ന്
ദൈവം ശൌലിനു മറുപടി നൽകിയില്ല.
38അതിനാൽ ശൌൽ പറഞ്ഞു, “എല്ലാ നേതാക്ക
ന്മാരെയും എന്റെയടുത്തേക്കു കൊണ്ടുവരിക!
ആരാണിന്നു പാപം ചെയ്തതെന്നു നമ്മളറി
യട്ടെ. 39യിസ്രായേലിന്റെ രക്ഷകനായ യഹോ
വയാണെ സത്യം പാപം ചെയ്തത് എന്റെ
പുത്രനായ യോനാഥാനാണെങ്കിൽപ്പോലും
വധിക്കപ്പെടണം.” ആരും ഒരക്ഷരം പോലുമുരി
യാടിയില്ല.
40അനന്തരം ശൌൽ യിസ്രായേൽജനതയോ
ടാകെ പറഞ്ഞു, “നിങ്ങൾ ഈ വശത്തു നിൽ
ക്കുക. ഞാനും എന്റെ പുത്രൻ യോനാഥാനും
മറുവശത്തും നിൽക്കാം.” ഭടന്മാർ മറുപടി പറ
ഞ്ഞു, “പ്രഭോ, അങ്ങയുടെ ഇഷ്ടം പോലെ!”
41അനന്തരം ശൌൽ പ്രാർത്ഥിച്ചു, “യിസ്രാ
യേലിന്റെ ദൈവമാകുന്ന യഹോവേ, അങ്ങെ
ന്താണിന്ന് അങ്ങയുടെ ഭൃത്യന്റെ ചോദ്യത്തിന്
മറുപടി പറയാത്തത്? ഞാനോ എന്റെ പുത്രൻ
യോനാഥാനോ പാപം ചെയ്തിട്ടുണ്ടെങ്കിൽ
യിസ്രായേലിന്റെ ദൈവമാകുന്ന യഹോവേ
ഊറീം തരിക. യിസ്രായേൽജനതയാണു പാപം
ചെയ്തതെങ്കിൽ തുമ്മീം തരിക.” ശൌലും
യോനാഥാനും തെരഞ്ഞെടുക്കപ്പെട്ടു. യിസ്രാ
യേൽജനത സ്വതന്ത്രരാക്കപ്പെട്ടു. 42ശൌൽ പറ
ഞ്ഞു, “ഞാനാണോ എന്റെ പുത്രൻ യോനാ
ഥാനാണോ പാപം ചെയ്തത് എന്നറിയാൻ
എറിയുക.” യോനാഥാൻ തെരഞ്ഞെടുക്കപ്പെട്ടു.
43ശൌൽ യോനാഥാനോടു ചോദിച്ചു,
“പറയൂ, നീ എന്താണു ചെയ്തത്?” യോനാ
ഥാൻ ശൌലിനോടു പറഞ്ഞു, “എന്റെ വടി
യുടെ തുമ്പു കൊണ്ട് ഞാനല്പം തേൻ രുചിക്കു
കയേ ചെയ്തിട്ടുള്ളൂ. അങ്ങനെ ചെയ്തതിന്
ഞാൻ മരിക്കേണ്ടതുണ്ടോ?” 44ശൌൽ പറഞ്ഞു,
“ഞാനെന്റെ പ്രതിജ്ഞ നിറവേറ്റിയില്ലെങ്കിൽ
എന്നെ ശിക്ഷിക്കാൻ ഞാൻ ദൈവത്തോടു
പ്രാർത്ഥിക്കുന്നു! യോനാഥാൻ മരിക്കണം!”
45പക്ഷേ ഭടന്മാർ ശൌലിനോടു പറഞ്ഞു,
“യോനാഥാൻ യിസ്രായേലിനെ ഇന്ന് ഒരു മഹാ
വിജയത്തിലേക്കു നയിച്ചു. യോനാഥാൻ മരി
ക്കണമെന്നോ? ഒരിക്കലുമില്ല! യോനാഥാനെ
ആരെങ്കിലും ഉപദ്രവിക്കാനോ അവന്റെ തല
യിൽ നിന്നൊരു മുടിയിഴ താഴെ വീഴാനോ
ജീവിക്കുന്ന ദൈവമാണെ സത്യം ഞങ്ങൾ അനു
വദിക്കില്ല! ഫെലിസ്ത്യർക്കെതിരെയുള്ള ഇന്ന
ത്തെ യുദ്ധത്തിൽ ദൈവം യോനാഥാനെ
സഹായിച്ചു!” അതിനാൽ ജനങ്ങൾ യോനാ
ഥാനെ രക്ഷിച്ചു. അവനെ വധിച്ചില്ല. 46ശൌൽ
ഫെലിസ്ത്യരെ പിന്തുടർന്നില്ല. ഫെലിസ്ത്യർ
അവരുടെ സ്ഥലത്തേക്കു മടങ്ങി.

### യിസ്രായേലിന്റെ ശത്രുക്കളോടു ശൌൽ ഏറ്റുമുട്ടുന്നു

47ശൌൽ യിസ്രായേലിന്റെ പൂർണ്ണനിയന്ത്ര
ണം ഏറ്റെടുക്കുകയും താനാണു രാജാവെന്നു
കാട്ടിക്കൊടുക്കുകയും ചെയ്തു. യിസ്രായേ
ലിനു ചുറ്റും വസിച്ചിരുന്ന എല്ലാ ശത്രുക്ക
ളോടും ശൌൽ യുദ്ധം ചെയ്തു. മോവാബ്,
അമ്മോന്യർ, എദോം, സോബാഹിലെ രാജാവ്,
ഫെലിസ്ത്യർ എന്നിവരോടെല്ലാം ശൌൽ
യുദ്ധം ചെയ്തു. പോയിടത്തൊക്കെ ശൌൽ
യിസ്രായേലിന്റെ ശത്രുക്കളെ തോല്പിച്ചു.
48ശൌൽ വളരെ ധൈര്യശാലിയായിരുന്നു.
യിസ്രായേലുകാരുടെ സാധനങ്ങൾ മോഷ്ടി
ക്കാൻ ശ്രമിച്ച എല്ലാ ശത്രുക്കളിൽനിന്നും ശൌൽ
യിസ്രായേലിനെ രക്ഷിച്ചു. അമാലേക്യരെ
പ്പോലും ശൌൽ തോല്പിച്ചു.
49യോനാഥാൻ, യിശ്വി, മൽക്കീശൂവാ എന്നി
വരായിരുന്നു ശൌലിന്റെ പുത്രന്മാർ. ശൌ
ലിന്റെ മൂത്തപുത്രിയുടെ പേര് മേരബ് എന്നാ
യിരുന്നു. ശൌലിന്റെ ഇളയ പുത്രിയുടെ പേര്
മീഖൾ എന്നും ആയിരുന്നു. 50അഹീനോവം
എന്നായിരുന്നു ശൌലിന്റെ ഭാര്യയുടെ പേര്.
അഹീമാസിന്റെ പുത്രിയായിരുന്നു അഹീ
നോവം. ശൌലിന്റെ ഇളയപ്പനായിരുന്ന നേരി
ന്റെ പുത്രനായ അബ്നേർ ആയിരുന്നു ശൌ
ലിന്റെ സൈന്യാധിപൻ. 51ശൌലിന്റെ
പിതാവായ കീശും അബ്നേരിന്റെ പിതാ
വായ നേരും അബീയേലിന്റെ പുത്രന്മാരായി
രുന്നു. 52ശൌൽ തന്റെ ജീവിതത്തിലുടനീളം
ധീരത കാട്ടി. ഫെലിസ്ത്യർക്കെതിരെ അവൻ
ശക്തമായി പോരടിച്ചു. ശക്തനും ധൈര്യശാ
ലിയുമായ ആരെയെങ്കിലും കണ്ടാൽ ശൌൽ
അവനെ രാജാവിനടുത്തു തങ്ങുന്ന സേനയിൽ
ചേർത്ത് അവനെ സംരക്ഷിച്ചു പോന്നു.

### ശൌൽ അമാലേക്യരെ നശിപ്പിക്കുന്നു

15 ഒരു ദിവസം ശമൂവേൽ ശൌലിനോടു
പറഞ്ഞു, “യിസ്രായേൽജനതയ്ക്കുമേൽ
നിന്നെ രാജാവായി അഭിഷേകം ചെയ്യാൻ
യഹോവ എന്നെ അയച്ചതാണ്. ഇപ്പോൾ
യഹോവയുടെ സന്ദേശം ശ്രദ്ധിക്കുക. 2സർവ്വ
ശക്തനായ യഹോവ പറയുന്നു, ‘യിസ്രായേലു
കാർ ഈജിപ്തിൽനിന്നും വന്നപ്പോൾ അവർ
കനാനിലേക്കു പോകുന്നതു തടയാൻ അമാലേ
ക്യർ ശ്രമിച്ചു. അമാലേക്യർ എന്താണു ചെയ്ത
തെന്ന് ഞാൻ കണ്ടു. 3ഇപ്പോൾ പോയി അമാ

ലേക്യരോടു യുദ്ധം ചെയ്യുക. അമാലേക്യരെ
യും അവരുടെ വസ്തുവകകളെയും നിങ്ങൾ
പൂർണ്ണമായും നശിപ്പിക്കണം. ഒന്നും ജീവ
നോടെ അവശേഷിക്കരുത്. എല്ലാ സ്ത്രീപുരുഷ
ന്മാരെയും അവരുടെ കുട്ടികളെയും കൊച്ചു
കുഞ്ഞുങ്ങളെപ്പോലും വധിക്കണം. അവരുടെ
മുഴുവൻ പശുക്കളെയും ആടുകളെയും കഴുത
കളെയും ഒട്ടകങ്ങളെയും നിങ്ങൾ കൊല്ലണം.'"
**4**തെലായീമിൽ ശൌൽ സൈന്യത്തെ സംഘ
ടിപ്പിച്ചു. രണ്ടുലക്ഷം കാലാൾപടയും പതി
നായിരം മറ്റുള്ളവരുമുണ്ടായിരുന്നു. യെഹൂദ
യിൽനിന്നുള്ളവരും അതിലുൾപ്പെടും. **5**അന
ന്തരം ശൌൽ അമാലേക്യരുടെ നഗരത്തിലേക്കു
പോകുകയും താഴ്വരയിൽ കാത്തുനിൽക്കു
കയും ചെയ്തിരുന്നു. **6**ശൌൽ, കെനിയരോടു
പറഞ്ഞു, "അമാലേക്യരെ വിട്ട് ദൂരെപോകുക.
അപ്പോൾ അമാലേക്യരോടൊപ്പം നിങ്ങളെ
നശിപ്പിക്കാതിരിക്കാൻ എനിക്കു കഴിയും.
യിസ്രായേലുകാർ ഈജിപ്തിൽനിന്നും വന്ന
പ്പോൾ നിങ്ങൾ അവരോടു ദയ കാട്ടി." അതി
നാൽ കെനിയർ അമാലേക്യരെ വിട്ടുപോയി.
**7**ശൌൽ അമാലേക്യരെ തോല്പിച്ചു. അവർ
അവരോടു യുദ്ധം ചെയ്ത് അവരെ ഹവീല
യിൽനിന്നും ഈജിപ്തിന്റെ അതിർത്തിയി
ലുള്ള ശൂർ വരെ ഓടിച്ചു. **8**ആഗാഗ് ആയിരുന്നു
അമാലേക്യരുടെ രാജാവ്. ശൌൽ, ആഗാഗിനെ
ജീവനോടെ പിടിച്ചു. അവൻ ആഗാഗിനെ
കൊല്ലാതെ വിട്ടെങ്കിലും അമാലേക്യരിൽ അവ
ശേഷിച്ചവരെ മുഴുവനും കൊന്നു. **9**എല്ലാം നശി
പ്പിക്കുന്നതു ശരിയല്ലെന്ന് ശൌലിനും യിസ്രാ
യേലുകാർക്കും തോന്നി. അതിനാലാണ് അവർ
ആഗാഗിനെ ജീവനോടെ വിട്ടത്. കൊഴുത്ത
പശുക്കളെയും നല്ല ആടുകളെയും കുഞ്ഞാടുക
ളെയും അവർ കൊന്നില്ല. പ്രയോജനമുള്ള
തെല്ലാം അവർ സൂക്ഷിച്ചുവച്ചു. അവയൊന്നും
അവർ നശിപ്പിച്ചില്ല. സൂക്ഷിച്ചതുകൊണ്ട്
യാതൊരു പ്രയോജനവുമില്ലാത്ത സാധന
ങ്ങൾ മാത്രമേ അവർ നശിപ്പിച്ചുള്ളൂ.

### ശമൂവേൽ ശൌലിനോട് അവന്റെ പാപത്തെപ്പറ്റി പറയുന്നു

**10**അപ്പോൾ ശമൂവേലിന് യഹോവയിൽ
നിന്നും ഒരു സന്ദേശം ലഭിച്ചു. **11**യഹോവ പറ
ഞ്ഞു, "ശൌൽ എന്നെ പിന്തുടരുന്നതു നിർത്തി
യിരിക്കുന്നു. അതിനാൽ ശൌലിനെ രാജാവാ
ക്കിയതിൽ ഞാൻ ദുഃഖിക്കുന്നു. ഞാൻ പറയു
ന്നതല്ല അവൻ അനുസരിക്കുന്നത്." ശമൂവേ
ലിനു ദേഷ്യമുണ്ടായി. അവൻ രാത്രി മുഴുവൻ
കരയുകയും യഹോവയോടു പ്രാർത്ഥിക്കു
കയും ചെയ്തു.
**12**പിറ്റേന്ന് അതിരാവിലെ എഴുന്നേറ്റ് ശമൂ
വേൽ ശൌലിനെ കാണാൻ പോയി. എന്നാൽ
ജനങ്ങൾ ശമൂവേലിനോടു പറഞ്ഞു, "ശൌൽ
യെഹൂദയിലെ കർമ്മേൽ എന്ന സ്ഥലത്തേക്കു
പോയി. തനിക്കു തന്നെ ഒരു ബഹുമാനസ്മാര
കമായി ഒരു ശില സ്ഥാപിക്കാനാണവൻ
പോയത്. ഒരുപാടു സ്ഥലങ്ങൾ ചുറ്റിക്കറങ്ങി
യിട്ടായിരിക്കും അവൻ ഗിൽഗാലിലേക്കു
പോകുക."
അതിനാൽ ശമൂവേൽ ശൌൽ പോയിരുന്ന
സ്ഥലത്തേക്കു പോയി. അമാലേക്യരിൽനിന്നും
താൻ പിടിച്ചെടുത്ത സാധനങ്ങളുടെ ആദ്യ
ഭാഗം അവനപ്പോൾ വഴിപാടർപ്പിച്ചതേയുള്ളൂ.
ഹോമയാഗമായിട്ടായിരുന്നു അവനതു യഹോ
വയ്ക്കർപ്പിച്ചിരുന്നത്. **13**ശമൂവേൽ ശൌലിന്റെ
അടുത്തെത്തിയപ്പോൾ ശൌൽ അവനെ അഭി
വാദ്യം ചെയ്തു. ശൌൽ പറഞ്ഞു, "യഹോവ
അങ്ങയെ അനുഗ്രഹിക്കട്ടെ! യഹോവയുടെ
കല്പനകൾ ഞാൻ അനുസരിച്ചു." **14**പക്ഷേ ശമൂ
വേൽ പറഞ്ഞു, "അപ്പോൾ ഞാൻ കേൾക്കുന്ന
ആ ശബ്ദമോ? ആടുകളും പശുക്കിടാങ്ങളും
കരയുന്നതു ഞാൻ കേൾക്കുന്നല്ലോ?"
**15**ശൌൽ പറഞ്ഞു, "ഭടന്മാർ അവയെ അമാ
ലേക്യരിൽനിന്നും പിടിച്ചെടുത്തതാണ്. ഏറ്റ
വും മികച്ച ആടുകളെയും കന്നുകാലികളെയും
നിന്റെ ദൈവമാകുന്ന യഹോവയ്ക്ക് ഹോമ
ബലിയർപ്പിക്കാനായി രക്ഷിച്ചതാണ്. പക്ഷേ
മറ്റുള്ളതെല്ലാം ഞങ്ങൾ നശിപ്പിച്ചു."
**16**ശമൂവേൽ ശൌലിനോടു പറഞ്ഞു, "നിർ
ത്ത്! കഴിഞ്ഞ രാത്രി യഹോവ എന്നോടു പറ
ഞ്ഞതെന്താണെന്നു നിനക്കു കേൾക്കണോ?"
ശൌൽ പറഞ്ഞു, "കൊള്ളാം, അവനെന്താണു
പറഞ്ഞതെന്നു പറയുക."
**17**ശമൂവേൽ പറഞ്ഞു, "മുമ്പ് നീ പ്രമാണിയാ
ണെന്നു നീ കരുതിയിരുന്നില്ല. അപ്പോൾ നീ
യിസ്രായേൽഗോത്രങ്ങളുടെ നേതാവായി.
യഹോവ നിന്നെ യിസ്രായേലിനുമേൽ രാജാ
വായി തെരഞ്ഞെടുത്തു. **18**ഒരു പ്രത്യേകദൌത്യ
ത്തിനു യഹോവ നിന്നെ അയച്ചു. യഹോവ
പറഞ്ഞു, 'പോയി അമാലേക്യരെ മുഴുവൻ
നശിപ്പിക്കുക. അവർ ദുഷ്ടന്മാരാണ്. അവരെ
മുഴുവൻ നശിപ്പിക്കുക! അവർ പൂർണ്ണമായും
നശിപ്പിക്കപ്പെടുംവരെ യുദ്ധം ചെയ്യുക!'
**19**പക്ഷേ നീ യഹോവയെ വകവച്ചില്ല! ആ
സാധനങ്ങൾ സൂക്ഷിക്കാൻ നീ ആഗ്രഹിച്ചു.
അതിനാൽ യഹോവ തിന്മയെന്നു കല്പിച്ചത്
നീ ചെയ്തു!"
**20**ശൌൽ പറഞ്ഞു, "പക്ഷേ ഞാൻ യഹോ
വയെ അനുസരിച്ചല്ലോ! യഹോവ എന്നെ
അയച്ചിടത്തേക്കു ഞാൻ പോയി. അമാലേ
ക്യരെ മുഴുവൻ ഞാൻ നശിപ്പിച്ചു! അവരുടെ
രാജാവായ ആഗാഗിനെ മാത്രമേ ഞാൻ
കൊണ്ടുവന്നുള്ളൂ. **21**ഭടന്മാർ ഗിൽഗാലിൽ
നിന്റെ ദൈവമാകുന്ന യഹോവയ്ക്കു ബലി
യർപ്പിക്കുന്നതിന് നല്ല ആടുകളെയും കാലിക
ളെയും കൊണ്ടുവന്നു എന്നു മാത്രം!"
**22**പക്ഷേ ശമൂവേൽ മറുപടി പറഞ്ഞു,
"ഹോമയാഗങ്ങളും ബലികളുമാണോ യഹോവ
യുടെ കല്പനകളനുസരിക്കുന്നതാണോ യഹോ
വയെ കൂടുതൽ സന്തുഷ്ടനാക്കുന്നത്? ദൈവ
ത്തിന് ബലികളർപ്പിക്കുന്നതിലും നല്ലത്
അവനെ അനുസരിക്കുകയാണ്. ആണാടുക
ളുടെ കൊഴുപ്പ് അർപ്പിക്കുന്നതിലും ഭേദം ദൈവ
ത്തെ ചെവിക്കൊള്ളുകയാണ്. **23**നിഷേധിക്കു
ന്നത് മന്ത്രവാദത്തെക്കാൾ കൊടിയ പാപ
മാണ്. കഠിനഹൃദയനായിരിക്കുകയും തോന്നി
യതു പോലെ പ്രവർത്തിക്കുകയും ചെയ്യുന്നത്
വിഗ്രഹാരാധന പോലെയൊരു പാപമാണ്.
യഹോവയുടെ കല്പനകളനുസരിക്കാൻ നീ
വിസമ്മതിച്ചു. അതിനാൽ നിന്നെ ഇപ്പോൾ
രാജാവായി സ്വീകരിക്കാൻ യഹോവ വിസമ്മ
തിക്കുന്നു."
**24**അപ്പോൾ ശൌൽ ശമൂവേലിനോടു പറ
ഞ്ഞു, "ഞാൻ പാപം ചെയ്തു. യഹോവയുടെ
കല്പനകൾ ഞാൻ അനുസരിക്കുന്നില്ല. അങ്ങ്
എന്നോടു പറഞ്ഞതുപോലെ ഞാൻ ചെയ്ത
തുമില്ല. ഞാൻ ജനങ്ങളെ ഭയക്കുകയും അവർ
ആവശ്യപ്പെട്ടതുപോലെ പ്രവർത്തിക്കുകയും

ചെയ്തു. 25ഇപ്പോൾ ഞാനങ്ങയോടപേക്ഷി
ക്കുന്നു, എന്റെ പാപങ്ങൾക്ക് എന്നോടു പൊറു
ത്താലും. എന്റെ കൂടെ വന്നാല്യം, അങ്ങനെ
ഞാൻ യഹോവയെ ആരാധിക്കട്ടെ.”
26പക്ഷേ ശമൂവേൽ ശൌലിനോടു പറഞ്ഞു,
“ഞാൻ നിന്നോടൊപ്പം മടങ്ങിവരില്ല. യഹോ
വയുടെ കല്പനകൾ നീ നിരസിച്ചതിനാൽ
യിസ്രായേലിന്റെ രാജാവെന്ന നിലയിൽ
യഹോവയിപ്പോൾ നിന്നെയും നിരസിക്കുന്നു.”
27ശമൂവേൽ പോകാൻ തിരിഞ്ഞപ്പോൾ
ശൌൽ അവന്റെ കുപ്പായത്തിൽ കയറിപ്പി
ടിച്ചു. കുപ്പായം കീറി. 28ശമൂവേൽ ശൌലി
നോടു പറഞ്ഞു, “നീ എന്റെ കുപ്പായം കീറി.
അതേ രീതിയിൽ യഹോവയിന്ന് നിന്നിൽ
നിന്ന് യിസ്രായേൽരാജ്യം കീറിയെടുത്തിരി
ക്കുന്നു. യഹോവ നിന്റെ സുഹൃത്തുക്കളിലൊ
രാൾക്കു രാജ്യം നൽകിയിരിക്കുന്നു. അയാളാണു
നിന്നേക്കാൾ ഭേദം. 29യഹോവ യിസ്രായേ
ലിന്റെ ദൈവമാകുന്നു. യഹോവ നിത്യനാ
കുന്നു. യഹോവ നുണ പറയുകയോ മനസ്സു
മാറുകയോ ചെയ്യില്ല. മനസ്സു മാറുന്ന ഒരു
മനുഷ്യനെപ്പോലെയല്ല യഹോവ.”
30ശൌൽ മറുപടി പറഞ്ഞു, “ശരി, ഞാൻ
പാപം ചെയ്തു! പക്ഷേ ദയവു ചെയ്ത്
എന്നോടൊപ്പം തിരിച്ചുവന്നാലും. നേതാക്ക
ൾക്കും യിസ്രായേലുകാർക്കും മുമ്പിൽ വച്ച്
എന്നോടല്പം ആദരവു കാണിക്കൂ. എനിക്ക്
അങ്ങയുടെ ദൈവമാകുന്ന യഹോവയെ ആരാ
ധിക്കത്തക്കവിധം എന്നോടൊപ്പം മടങ്ങിവരൂ.”
31ശമൂവേൽ ശൌലിനോടൊപ്പം മടങ്ങിപ്പോകു
കയും ശൌൽ യഹോവയെ ആരാധിക്കുകയും
ചെയ്തു.
32ശമൂവേൽ പറഞ്ഞു, “അമാലേക്യരുടെ
രാജാവായ ആഗാഗിനെ എന്റെ മുമ്പിലേക്കു
കൊണ്ടുവരിക.” ആഗാഗ് ശമൂവേലിന്റെ
മുമ്പിലെത്തി. ആഗാഗിനെ ചങ്ങല കൊണ്ട്
ബന്ധിച്ചിരുന്നു. ആഗാഗ് ചിന്തിച്ചു, “തീർച്ച
യായും അവനെന്നെ വധിക്കില്ല.” 33പക്ഷേ
ശമൂവേൽ ആഗാഗിനോടു പറഞ്ഞു, “നിന്റെ
വാൾ കുഞ്ഞുങ്ങളെ അമ്മമാരിൽനിന്നും എടു
ത്തു. അതിനാലിപ്പോൾ നിന്റെ അമ്മയ്ക്ക്
കുഞ്ഞുങ്ങളില്ലാതാകട്ടെ.” അതിനാൽ ശമൂവേൽ
ഗിൽഗാലിൽ യഹോവയ്ക്കു മുമ്പിൽ ആഗാ
ഗിനെ കഷണങ്ങളാക്കി. 34അനന്തരം ശമൂവേൽ
അവിടെനിന്നും രാമയിലേക്കു പോയി. ശൌൽ
ഗിബെയയിലെ തന്റെ വസതിയിലേക്കു കയ
റിപ്പോകുകയും ചെയ്തു. 35അതിനുശേഷം ശമൂ
വേൽ തന്റെ ജീവിതത്തിലൊരിക്കലും ശൌ
ലിനെ കാണുകയുണ്ടായില്ല. ശൌലിന്റെ
കാര്യത്തിൽ ശമൂവേലിന് വളരെ ദു:ഖമു
ണ്ടായി. ശൌലിനെ യിസ്രായേലിന്റെ രാജാ
വാക്കിയതിൽ യഹോവയും വളരെ ദു:ഖിച്ചു.

### ശമൂവേൽ ബേത്ത്ലേഹെമി ലേക്കു പോകുന്നു

16 യഹോവ ശമൂവേലിനോടു പറഞ്ഞു,
“നിനക്കു എത്രകാലം ഇങ്ങനെ ശൌലി
നെപ്പറ്റി വ്യസനമുണ്ടാകും? ശൌലിനെ യിസ്രാ
യേലിന്റെ രാജസ്ഥാനത്തുനിന്നും ഞാൻ തള്ളി
ക്കളഞ്ഞിരിക്കുന്നുവെന്ന് ഞാൻ നിന്നോടു പറ
ഞ്ഞശേഷവും നീ ശൌലിനെപ്പറ്റിയോർത്ത്
വ്യസനിക്കുന്നു! നിന്റെ കൊമ്പിൽ എണ്ണ
നിറച്ച് ബേത്ത്ലേഹെമിലേക്കു പോകുക.
യിശ്ശായി എന്നു പേരായ ഒരുവന്റെയടുത്തേ
ക്കാണു ഞാൻ നിന്നെ അയയ്ക്കുന്നത്. ബേത്ത്
ലേഹെമിലാണ് യിശ്ശായി താമസിക്കുന്നത്.
അവന്റെ പുത്രന്മാരിലൊരാളെ പുതിയ രാജാ
വാകാൻ ഞാൻ തെരഞ്ഞെടുത്തിരിക്കുന്നു.”
2എന്നാൽ ശമൂവേൽ പറഞ്ഞു, “ഞാൻ
പോയാൽ ശൌൽ ആ വാർത്തയറിയും.
അപ്പോൾ അവനെന്നെ കൊല്ലാൻ ശ്രമിക്കും.”
യഹോവ പറഞ്ഞു, “ബേത്ത്ലേഹെമിലേക്കു
പോവുക. ഒരു പശുക്കുട്ടിയെയും കൂടെ കൊണ്ടു
പോവുക. ‘ഞാൻ യഹോവയ്ക്ക് ഒരു ബലിയർ
പ്പിക്കാൻ വന്നതാണ്.’ എന്നു പറയുക. 3യിശ്ശാ
യിയെ ബലിക്കു ക്ഷണിക്കുക. അപ്പോൾ
എന്താണു ചെയ്യേണ്ടതെന്നു ഞാൻ നിനക്കു
കാണിച്ചുതരാം. ഞാൻ കാണിച്ചുതരുന്നയാളെ
നീ അഭിഷേകം ചെയ്യണം. 4യഹോവ ചെയ്യാൻ
പറഞ്ഞത് ശമൂവേൽ ചെയ്തു. ശമൂവേൽ
ബേത്ത്ലേഹെമിലേക്കു പോയി. ബേത്ത്ലേ
ഹെമിലെ നേതാക്കളായ മൂപ്പന്മാർ ഭയംകൊണ്ടു
വിറച്ചു. അവർ ശമൂവേലിനെ കണ്ടുവിറച്ചു.
അവർ അവനോടു ചോദിച്ചു, “സമാധാനത്തി
ലാണോ നിന്റെ വരവ്?”
5ശമൂവേൽ പറഞ്ഞു, “അതേ ഞാൻ സമാ
ധാനത്തിൽ വരുന്നു. യഹോവയ്ക്ക് ഒരു ബലി
യർപ്പിക്കാൻ ഞാൻ വരുന്നു. സ്വയം തയ്യാറെ
ടുത്ത് എന്നോടൊപ്പം ബലിക്കു വരിക.” യിശ്ശാ
യിയെയും അവന്റെ പുത്രന്മാരെയും ശമൂ
വേൽ ഒരുക്കി. അനന്തരം ശമൂവേൽ അവരെ
വന്ന് ബലിയിൽ പങ്കുകൊള്ളാൻ ക്ഷണിച്ചു.
6യിശ്ശായിയും അവന്റെ പുത്രന്മാരും എത്തി
യപ്പോൾ, ശമൂവേൽ എലീയാബിനെ കണ്ടു.
ശമൂവേൽ ചിന്തിച്ചു, “യഹോവ തെരഞ്ഞെ
ടുത്തവൻ തീർച്ചയായും ഇയാളായിരിക്കും!”
7എന്നാൽ യഹോവ ശമൂവേലിനോടു പറ
ഞ്ഞു, “എലീയാബ് ഉയരമുള്ളവനും സുന്ദരനു
മാണ്. പക്ഷേ കാര്യങ്ങൾ അങ്ങനെ ചിന്തിക്ക
രുത്. മനുഷ്യൻ കാണുന്നതല്ല ദൈവം കാണു
ന്നത്. ഒരു വ്യക്തിയുടെ പുറം മാത്രമേ മനുഷ്യൻ
കാണുന്നുള്ളു. പക്ഷേ യഹോവ അവന്റെ ഹൃദ
യത്തിലേക്കു നോക്കുന്നു. എലീയാബല്ല ശരി
യായ വ്യക്തി.”
8അനന്തരം യിശ്ശായി തന്റെ രണ്ടാമത്തെ
പുത്രനായ അബീനാദാബിനെ വിളിച്ചു.
അബീനാദാബ് ശമൂവേലിന്റെ അടുത്തു കൂടെ
പോയി. പക്ഷേ ശമൂവേൽ പറഞ്ഞു, “അല്ല,
ഇയാളല്ല യഹോവ തെരഞ്ഞെടുത്തവൻ.”
9അനന്തരം ശമൂവേലിന്റെ അടുത്തു കൂടെ
കടന്നുപോകാൻ യിശ്ശായി ശമ്മയോടു പറ
ഞ്ഞു. പക്ഷേ ശമൂവേൽ പറഞ്ഞു, “അല്ല, ഇയാ
ളെയുമല്ല യഹോവ തെരഞ്ഞെടുത്തത്.”
10തന്റെ പുത്രന്മാരിൽ ഏഴു പേരെയും
യിശ്ശായി ശമൂവേലിനു കാട്ടിക്കൊടുത്തു.
എന്നാൽ ശമൂവേൽ പറഞ്ഞു, “ഇവരിലാരെയു
മല്ല യഹോവ തെരഞ്ഞെടുത്തിരിക്കുന്നത്.”
11അനന്തരം ശമൂവേൽ യിശ്ശായിയോടു ചോദി
ച്ചു, “നിനക്ക് ഇത്രയും പുത്രന്മാരേ ഉള്ളോ?”
യിശ്ശായി മറുപടി പറഞ്ഞു, “അല്ല എനിക്കു
മറ്റൊരു പുത്രൻ കൂടിയുണ്ട്- എന്റെ ഇളയ
പുത്രൻ, അവൻ ആടുകളെ പരിപാലിക്കാൻ
പുറത്തു പോയിരിക്കുന്നു.” ശമൂവേൽ പറഞ്ഞു,
“അവനെ വിളിക്കുക. അവനെ ഇവിടെ
കൊണ്ടുവരിക. അവൻ എത്തുംവരെ നമ്മൾ
ആഹാരം കഴിക്കില്ല.”
12തന്റെ ഇളയപുത്രനെ വിളിച്ചുകൊണ്ടു
വരാൻ യിശ്ശായി ചിലരെ അയച്ചു. ആ പുത്രൻ

സുന്ദരനും ചുമന്ന മുടിയുള്ളവനുമായൊരു
യുവാവായിരുന്നു. അവൻ അതീവ സുന്ദരനാ
യിരുന്നു. യഹോവ ശമൂവേലിനോടു പറഞ്ഞു,
“എഴുന്നേറ്റ് അവനെ അഭിഷേകം ചെയ്യുക.
അവനാണ് തെരഞ്ഞെടുക്കപ്പെട്ടവൻ.” 13ശമൂ
വേൽ എണ്ണ നിറച്ച കൊമ്പ് എടുത്തു. ആ
വിശുദ്ധതൈലം അവൻ യിശ്ശായിയുടെ ഇളയ
പുത്രന്റെമേൽ അവന്റെ സഹോദരന്മാർ
നോക്കി നിൽക്കവേ അഭിഷേകം ചെയ്തു.
യഹോവയുടെ ആത്മാവ് ദാവീദിന്റെമേൽ
അന്നുമുതൽ മഹാശക്തിയോടെ വന്നു. അന
ന്തരം ശമൂവേൽ രാമയിലേക്കു മടങ്ങി.

## ശൌലിനെ ഒരു ദുരാത്മാവ് പീഡിപ്പിക്കുന്നു

14യഹോവയുടെ ആത്മാവ് ശൌലിനെ വിട്ടു.
അനന്തരം യഹോവ ഒരു ദുരാത്മാവിനെ
ശൌലിന്റെയടുത്തേക്കയച്ചു. അത് അവന്
വളരെ കുഴപ്പങ്ങളുണ്ടാക്കി. 15ശൌലിന്റെ ഭൃത്യ
ന്മാർ അവനോടു പറഞ്ഞു, “ദൈവത്തിൽ
നിന്നൊരു ദുരാത്മാവ് നിന്നെ ബാധിച്ചിരി
ക്കുന്നു. 16കിന്നരം വായിക്കാൻ കഴിയുന്ന
ഒരാളെ കണ്ടുപിടിക്കാൻ ഞങ്ങൾക്കു കല്പന
തന്നാലും. യഹോവയിൽനിന്നുള്ള ദുരാത്മാവ്
അങ്ങയുടെ അടുത്തു വന്നാൽ അയാൾ അങ്ങ
യ്ക്കായി ഗാനമാലപിക്കും. അപ്പോൾ ദുരാ
ത്മാവ് അങ്ങയെ വിട്ടുപോവുകയും അങ്ങയ്ക്കു
സുഖം തോന്നുകയും ചെയ്യും.”
17അതിനാൽ ശൌൽ തന്റെ ഭൃത്യന്മാരോടു
പറഞ്ഞു, “നന്നായി കിന്നരം വായിക്കുന്ന
ഒരാളെ കണ്ടുപിടിച്ച് എന്റെയടുത്തു കൊണ്ടു
വരിക.”
18ഭൃത്യന്മാരിൽ ഒരുവൻ പറഞ്ഞു, “ബേത്ത്
ലേഹെമിൽ യിശ്ശായി എന്നൊരാൾ വസിക്കു
ന്നുണ്ട്. യിശ്ശായിയുടെ പുത്രനെ ഞാൻ കണ്ടു.
അവന് കിന്നരം വായിക്കാൻ നന്നായിട്ടറിയാം.
അവൻ വളരെ ധൈര്യശാലിയും നല്ലൊരു
യോദ്ധാവും കൂടിയാണ്. അവൻ വാക്ചാതുര്യ
മുള്ളവനും സുന്ദരനുമാണ്. യഹോവയും അവ
നോടൊപ്പമുണ്ട്.” 19അതിനാൽ ശൌൽ യിശ്ശാ
യിയുടെ അടുത്തേക്കു ദൂതന്മാരെ അയച്ചു.
അവർ യിശ്ശായിയോടു പറഞ്ഞു, “അങ്ങയ്ക്ക്
ദാവീദ് എന്നൊരു പുത്രനുണ്ടല്ലോ. അങ്ങയുടെ
ആടുകളെ മേയ്ക്കുന്നവൻ. അവനെ ഞങ്ങളോ
ടൊപ്പമയയ്ക്കുക.”
20അതിനാൽ യിശ്ശായി, ശൌലിന് ഏതാനും
സമ്മാനങ്ങൾ സംഘടിപ്പിച്ചു. ഒരു കഴുതയെ
യും കുറെ അപ്പവും ഒരു കുപ്പി വീഞ്ഞും ഒരു
കുഞ്ഞാടും യിശ്ശായി സംഘടിപ്പിച്ചു. ആ
സാധനങ്ങളും ഏല്പിച്ച് ദാവീദിനെ യിശ്ശായി
ശൌലിന്റെ അടുത്തേക്കു അയച്ചു. 21അങ്ങനെ
ദാവീദ് ശൌലിന്റെയടുത്തെത്തി അവന്റെ
മുമ്പിൽ നിന്നു. ശൌൽ ദാവീദിനെ വളരെ
സ്നേഹിച്ചു. ദാവീദ് ശൌലിന്റെ ആയുധ
ങ്ങളേന്തുന്ന സഹായിയായി. 22ശൌൽ യിശ്ശാ
യിയ്ക്ക് ഒരു സന്ദേശമയച്ചു, “ദാവീദ് എന്നോ
ടൊപ്പം നിന്ന് എന്നെ സേവിക്കട്ടെ. ഞാന
വനെ വളരെ സ്നേഹിക്കുന്നു.”
23ദൈവത്തിൽനിന്നുള്ള ദുരാത്മാവ് ശൌലി
ന്റെമേൽ വന്നപ്പോഴൊക്കെ ദാവീദ് തന്റെ
കിന്നരമെടുത്തു വായിച്ചിരുന്നു. ദുരാത്മാവ്
ശൌലിനെ വിട്ടുപോവുകയും അയാൾക്കു
സുഖം തോന്നുകയും ചെയ്തിരുന്നു.

## യിസ്രായേലിനെ ഗോല്യാത്ത് വെല്ലുവിളിക്കുന്നു

17 ഫെലിസ്ത്യർ തങ്ങളുടെ സേനകളെ
യുദ്ധത്തിനായി വിളിച്ചുകൂട്ടി. അവർ
സോഖോവിൽ ഒത്തുകൂടി. അവർ സോഖോ
വിനും അസേക്കെയ്ക്കും ഇടയിൽ ഏഫെസ്
ദമ്മീം എന്ന സ്ഥലത്ത് പാളയമടിച്ചു.
2ശൌലും യിസ്രായേൽഭടന്മാരും സംഘടിച്ചു.
ഏലാതാഴ്വരയിലായിരുന്നു അവരുടെ പാള
യം. ശൌലിന്റെ ഭടന്മാർ വരിവരിയായി നിന്ന്
ഫെലിസ്ത്യരോടു യുദ്ധത്തിനു തയ്യാറായി.
3ഫെലിസ്ത്യർ ഒരു കുന്നിൻ മുകളിലായിരുന്നു.
യിസ്രായേലുകാർ മറ്റൊരു കുന്നിൻമുകളിലും.
അവയ്ക്കിടയിലായിരുന്നു താഴ്വര.
4ഫെലിസ്ത്യർക്ക് ഗൊല്യാത്ത് എന്നു
പേരായ ഒരു മല്ലനുണ്ടായിരുന്നു. ഗഥുകാരനാ
യിരുന്നു ഗൊല്യാത്ത്. ഗൊല്യാത്തിന് ഒൻപ
തടിയിലധികം ഉയരമുണ്ടായിരുന്നു. ഗൊല്യാ
ത്ത് ഫെലിസ്ത്യപാളയത്തിൽനിന്നും ഇറങ്ങി
വന്നു. 5അവന്റെ തലയിൽ ഓടുകൊണ്ടുള്ള
ഒരു ശിരസ്ത്രമുണ്ടായിരുന്നു. മീനിന്റെ ചെതു
മ്പലുകൾ പോലെ നിർമ്മിച്ച ഒരു ഓട്ടുകവചം
അയാൾ ധരിച്ചിരുന്നു. അതിന് നൂറ്റിയിരുപ
ത്തഞ്ചു പൗണ്ട് തൂക്കമുണ്ടായിരുന്നു. 6ഓട്ടു
കാൽച്ചട്ടകളും ഗൊല്യാത്ത് ധരിച്ചിരുന്നു. അവ
ന്റെ പിന്നിൽ ഓടു കൊണ്ടുള്ള ഒരു വേൽ
കെട്ടിയിരുന്നു. 7ഗൊല്യാത്തിന്റെ കുന്തത്തി
ന്റെ കൈപ്പിടി നെയ്ത്തുതടിക്കു തുല്യം വലു
പ്പമുള്ളതായിരുന്നു. കുന്തമുനയ്ക്ക് പതിനഞ്ചു
പൗണ്ട് ഭാരമുണ്ടായിരുന്നു. ഗൊല്യാത്തിന്റെ
സഹായി ഗൊല്യാത്തിന്റെ പരിചയുമെടു
ത്തുകൊണ്ട് അവനു മുമ്പേ നടന്നിരുന്നു.
8ഓരോ ദിവസവും ഗൊല്യാത്ത് പുറത്തു
വന്ന് യിസ്രായേൽഭടന്മാരെ വെല്ലുവിളിക്കുമാ
യിരുന്നു. അവൻ പറയുമായിരുന്നു, “നിങ്ങളെ
ല്ലാവരുമെന്തിനാണു യുദ്ധത്തിനൊരുങ്ങി വരി
യായി നിൽക്കുന്നത്? നിങ്ങൾ ശൌലിന്റെ
ദാസന്മാർ. ഞാനൊരു ഫെലിസ്ത്യൻ. അതി
നാൽ ഒരാളെ തെരഞ്ഞെടുത്ത് എനിക്കെതിരെ
മല്ലിനയയ്ക്കുക. 9അയാൾ എന്നെ വധിച്ചാൽ
ഞങ്ങൾ ഫെലിസ്ത്യർ നിങ്ങളുടെ അടിമക
ളാകും. പക്ഷേ ഞാൻ നിങ്ങളുടെ ആളെ കൊ
ന്നാൽ, അതായത് ഞാൻ ജയിച്ചാൽ നിങ്ങൾ
ഞങ്ങളുടെ അടിമകളാകുകയും ചെയ്യും.
നിങ്ങൾ ഞങ്ങളെ സേവിക്കേണ്ടി വരും!”
10ഫെലിസ്ത്യൻ ഇത്രയും കൂടി പറഞ്ഞു,
“ഇന്നു ഞാൻ യിസ്രായേൽസൈന്യത്തെ
പരിഹസിക്കുന്നു. നിങ്ങളിൽ നിന്നൊരുവനെ
എന്റെ അടുത്തയച്ച് പോരുനടത്താൻ നിങ്ങ
ളെ ഞാൻ വെല്ലുവിളിക്കുന്നു!” 11ഗൊല്യാത്തു
പറഞ്ഞതൊക്കെ ശൌലും യിസ്രായേൽഭടന്മാ
രും കേട്ടു. അവർ വളരെ ഭയക്കുകയും ചെയ്
തിരുന്നു.

## ദാവീദ് യുദ്ധമുന്നണിയിലേക്കു പോകുന്നു

12യിശ്ശായിയുടെ പുത്രനായിരുന്നു ദാവീദ്.
യെഹൂദയിലെ ബേത്ത്ലേഹെമിലെ എഫ്രാത്യ
കുടുംബക്കാരനായിരുന്നു യിശ്ശായി. യിശ്ശാ
യിക്ക് എട്ടു പുത്രന്മാരുണ്ടായിരുന്നു. ശൌലി
ന്റെ കാലത്ത് യിശ്ശായി ഒരു വൃദ്ധനായിരുന്നു.
13യിശ്ശായിയുടെ മൂത്ത മൂന്നു പുത്രന്മാർ
ശൌലിനോടൊപ്പം യുദ്ധത്തിനു പോയിരുന്നു.

എലീയാബായിരുന്നു മൂത്ത പുത്രൻ. രണ്ടാ
മത്തെ പുത്രൻ അബീനാദാബും. ശമ്മാ ആയി
രുന്നു മൂന്നാമത്തെ പുത്രൻ. 14ദാവീദായിരുന്നു
ഇളയ പുത്രൻ. മൂത്ത മൂന്നു പുത്രന്മാരും ശൌ
ലിന്റെ സൈന്യത്തിലായിരുന്നു. 15പക്ഷേ
ദാവീദ് ബേത്ത്ലേഹെമിൽ തന്റെ പിതാ
വിന്റെ ആടുകളെ നോക്കാൻ കാലാകാലങ്ങ
ളിൽ ശൌലിനെ വിട്ടു പോയും വന്നുമിരുന്നു.
16എല്ലാ പ്രഭാതത്തിലും സായാഹ്നത്തിലും
ഫെലിസ്ത്യനായ ഗൊല്യാത്ത് പുറത്തുവന്ന്
യിസ്രായേൽസൈന്യത്തിന്റെ മുമ്പിൽ നിന്നി
രുന്നു. ഇങ്ങനെ നാല്പതു ദിവസം ഗൊല്യാത്ത്
യിസ്രായേൽസേനയെ പരിഹസിച്ചു.
17ഒരു ദിവസം യിശ്ശായി, തന്റെ പുത്രനായ
ദാവീദിനോടു പറഞ്ഞു, “മലരു നിറച്ച ഈ
കൂടയും പത്ത് അപ്പക്കഷണങ്ങളുമെടുത്ത് പാള
യത്തിലുള്ള നിന്റെ സഹോദരന്മാരുടെയടു
ത്തേക്കു പോവുക. 18ഈ പത്തു കഷണം പാൽ
ക്കട്ടികളുമെടുത്ത് സഹോദരന്മാരെ നയിക്കുന്ന
സഹസ്രാധിപനു കൊണ്ടുകൊടുക്കുക. നിന്റെ
സഹോദരന്മാർക്കു സുഖമാണോയെന്നു നോ
ക്കുക. നിന്റെ സഹോദരന്മാർ ശരിയായതു
ചെയ്യുന്നുണ്ടോ എന്നതിനു തെളിവു കൊണ്ടു
വരിക. 19നിന്റെ സഹോദരന്മാർ, ശൌലി
നോടും യിസ്രായേൽഭടന്മാരോടുമൊപ്പം ഏലാ
യിലെ താഴ്വരയിലാണ്. ഫെലിസ്ത്യരോടു
യുദ്ധം ചെയ്യാനാണവർ അവിടെ പോയിരിക്കു
ന്നത്.”
20അതിരാവിലെ തന്നെ, ആടുകളെ നോക്കു
ന്ന ചുമതല ദാവീദ് മറ്റൊരു ഇടയനെ ഏല്പിച്ചു.
ഭക്ഷണമെടുത്ത് യിശ്ശായി പറഞ്ഞതുപോലെ
ദാവീദ് പുറപ്പെട്ടു. ദാവീദ് അവരുടെ വാഹനം
പാളയത്തിലേക്കോടിച്ചു. ദാവീദെത്തിയ
പ്പോൾ ഭടന്മാർ തങ്ങളുടെ യുദ്ധസ്ഥാനങ്ങളി
ലേക്കു പുറപ്പെടുകയായിരുന്നു. അവർ പോർ
വിളി നടത്തുകയായിരുന്നു. 21യിസ്രായേലു
കാരും ഫെലിസ്ത്യരും യുദ്ധത്തിനടുത്തു.
22കലവറ സൂക്ഷിപ്പുകാരെ ഭക്ഷണം ഏല്പിച്ച
ശേഷം ദാവീദു പുറപ്പെട്ടു. ദാവീദ് യിസ്രാ
യേൽഭടന്മാരുടെയടുത്തേക്കോടി. അവൻ
തന്റെ സഹോദരന്മാരെപ്പറ്റി അന്വേഷിച്ചു.
23അവൻ തന്റെ സഹോദരന്മാരോടു സംസാരി
ക്കാൻ തുടങ്ങി.
അപ്പോൾ ഗഥിൽനിന്നുള്ള മല്ലനായ ഗൊല്യാ
ത്ത് എന്ന ഫെലിസ്ത്യൻ ഫെലിസ്ത്യസൈ
ന്യത്തിൽനിന്നും പുറത്തു വന്നു. ഗൊല്യാത്ത്
പതിവു പോലെ യിസ്രായേലിനെതിരെ
ആക്രോശിച്ചു. അവൻ പറഞ്ഞത് ദാവീദു
കേട്ടു. 24ഗൊല്യാത്തിനെ കണ്ട യിസ്രായേൽ
ഭടന്മാർ ഓടിപ്പോയി. അവർക്കെല്ലാം ഗൊല്യാ
ത്തിനെ ഭയമായിരുന്നു.
25യിസ്രായേലുകാരിൽ ഒരുവൻ പറഞ്ഞു,
“അവനെ നീ കാണുന്നില്ലേ? അവനെ നോക്ക്!
ഗൊല്യാത്ത് പുറത്തുവന്ന് യിസ്രായേലുകാരെ
വീണ്ടും വീണ്ടും പരിഹസിക്കുന്നു. അവനെ
കൊല്ലുന്നവന് ധാരാളം സമ്പത്തു ലഭിക്കും!
ശൌൽ രാജാവ് അവനു ധാരാളം പണം നൽ
കും. ഗൊല്യാത്തിനെ കൊല്ലുന്നവന് ശൌൽ
തന്റെ പുത്രിയെ വിവാഹം കഴിച്ചു കൊടു
ക്കുകയും ചെയ്യും. അയാളുടെ കുടുംബത്തെ
ശൌൽ യിസ്രായേലിൽ സ്വതന്ത്രരാക്കുകയും
ചെയ്യും.”
26ദാവീദ് തനിക്കടുത്തു നിന്നയാളോടു
ചോദിച്ചു, “അവനെന്താണു പറഞ്ഞത്? ഈ
ഫെലിസ്ത്യനെ കൊന്ന് യിസ്രായേലിന്റെ
അപമാനം നീക്കുന്നവന് എന്താണു സമ്മാനം?
ആരാണ് ഈ ഗൊല്യാത്ത്? അവൻ പരിച്ഛേ
ദനം ഏറ്റിട്ടില്ലാത്ത ഒരു ഫെലിസ്ത്യൻ മാത്രം.
ജീവിക്കുന്ന ദൈവത്തിന്റെ സൈന്യത്തിനെ
തിരെ തനിക്കു സംസാരിക്കാനാകുമെന്ന് അവ
നെന്തു കൊണ്ടാണു കരുതുന്നത്?”
27അതിനാൽ ആ യിസ്രായേലുകാരൻ
ഗൊല്യാത്തിനെ കൊന്നാൽ ലഭിക്കുന്ന പ്രതി
ഫലത്തെപ്പറ്റി ദാവീദിനു പറഞ്ഞു കൊടുത്തു.
28ദാവീദ് ഭടന്മാരുമായി സംസാരിക്കുന്നത് ദാവീ
ദിന്റെ മൂത്തസഹോദരൻ എലീയാബ് കേട്ടു.
എലീയാബിന് കോപമുണ്ടായി. എലീയാബ്
ദാവീദിനോടു ചോദിച്ചു, “നീയെന്തിനാണ്
ഇവിടെ വന്നത്? മരുഭൂമിയിൽ ആടുകളെ
നോക്കാൻ നീ ആരെയാണ് ഏല്പിച്ചത്? നീയെ
ന്തിനാണിവിടെ വന്നതെന്ന് എനിക്കറിയാം.
നിന്നോടു ചെയ്യാൻ പറഞ്ഞതു ചെയ്യാൻ
നിനക്കു താല്പര്യമില്ല. യുദ്ധം കാണാൻ വേണ്ടി
മാത്രമാണ് നീ ഇവിടെ വന്നത്!”
29ദാവീദു പറഞ്ഞു, “ഞാനിപ്പോൾ എന്താണു
ചെയ്തത്? ഞാൻ തെറ്റൊന്നും ചെയ്തില്ല!
ഞാൻ വെറുതേ സംസാരിക്കുകയായിരുന്നു.”
30ദാവീദ് മറ്റു ചിലരുടെ നേരെ തിരിഞ്ഞും
ഇതേ ചോദ്യങ്ങൾ ചോദിച്ചു. അവർ ദാവീ
ദിന് മുമ്പത്തെ മറുപടി തന്നെ നൽകി.
31ദാവീദ് സംസാരിക്കുന്നത് ചിലർ കേട്ടു.
അവർ ദാവീദിനെ ശൌലിന്റെയടുത്തേക്കു
കൊണ്ടുപോകുകയും ദാവീദു പറഞ്ഞത് അവ
നോടു പറയുകയും ചെയ്തു. 32ദാവീദ് ശൌലി
നോടു പറഞ്ഞു, “ഗൊല്യാത്ത് അവരെ നിരു
ത്സാഹപ്പെടുത്തുവാൻ അനുവദിക്കരുത്. ഞാൻ
അങ്ങയുടെ ഭൃത്യൻ. ഫെലിസ്ത്യനോടു പോര
ടിക്കാൻ ഞാൻ പോകാം!”
33ശൌൽ മറുപടി പറഞ്ഞു, “നിനക്കു
പോയി ആ ഫെലിസ്ത്യനായ ഗൊല്യാത്തി
നോടു യുദ്ധം ചെയ്യാൻ പറ്റില്ല. നീ ഒരു ഭടൻ
പോലുമല്ല. കുട്ടിക്കാലം മുതൽക്കേ യുദ്ധം
ചെയ്യുന്നവനാണു ഗൊല്യാത്ത്.”
34എന്നാൽ ദാവീദ് ശൌലിനോടു പറഞ്ഞു,
“അങ്ങയുടെ ഭൃത്യനായ ഞാൻ എന്റെ പിതാ
വിന്റെ ആടുകളെ പരിപാലിക്കുകയായി
രുന്നു. ഒരു സിംഹവും കരടിയും വന്ന് ആട്ടിൻ
പറ്റത്തിൽനിന്ന് ഓരോ ആടുകളെ പിടിച്ചു
കൊണ്ടുപോയി. 35ആ വന്യമൃഗത്തെ ഞാൻ
പിന്തുടർന്നു. അതിനെ ആക്രമിച്ച് ഞാൻ അതി
ന്റെ വായിൽനിന്നും ആടിനെ പിടിച്ചെടു ത്തു.
മൃഗം എന്റെമേൽ ചാടിവീണെങ്കിലും ഞാനതി
ന്റെ താടിക്കു പിടിച്ചു. എന്നിട്ട് അതിനെ
അടിച്ചു കൊന്നു. 36ഒരു സിംഹത്തെയും ഒരു
കരടിയെയും ഞാൻ കൊന്നു. അവയപ്പോലെ
തന്നെ വിദേശിയായ ആ ഗൊല്യത്തിനെയും
ഞാൻ കൊല്ലും. ജീവിക്കുന്ന ദൈവത്തിന്റെ
സൈന്യത്തെ പരിഹസിച്ചതിനാൽ ഗൊല്യാ
ത്ത് മരിക്കും. 37സിംഹത്തിൽനിന്നും കരടിയിൽ
നിന്നും യഹോവയാണ് എന്നെ രക്ഷിച്ചത്. ഈ
ഫെലിസ്ത്യനിൽനിന്നും യഹോവ എന്നെ
രക്ഷിക്കും.”
ശൌൽ ദാവീദിനോടു പറഞ്ഞു, “പോകൂ,
യഹോവ നിന്നോടൊപ്പമായിരിക്കട്ടെ.”
38ശൌൽ തന്റെ സ്വന്തം വസ്ത്രങ്ങൾ ദാവീ
ദിനെ അണിയിച്ചു. ശൌൽ ഒരു ഓട്ടുശിരസ്ത്രം
ദാവീദിന്റെ തലയിൽ ചാർത്തുകയും ഓടു
കൊണ്ടുള്ള ഒരു അങ്കി അവനെ അണിയിക്കുക

യും ചെയ്തു. **39**വാളും ധരിച്ച് ദാവീദ് ചുറ്റും
നടന്നു നോക്കി. ശൌലിൻെറ വസ്ത്രാദികള
ണിഞ്ഞു നടക്കാൻ ശ്രമിച്ച ദാവീദിന് അതിനു
കഴിഞ്ഞില്ല. ആ ഭാരിച്ച വസ്തുക്കൾ അവന്
അപരിചിതമായിരുന്നു.
ദാവീദ് ശൌലിനോടു പറഞ്ഞു, “ഇവ
യൊക്കെ ധരിച്ചുകൊണ്ട് യുദ്ധം ചെയ്യാൻ എനി
ക്കു കഴിയില്ല. ഇവ എനിക്കു ശീലമുള്ളവയല്ല.”
അതിനാൽ ദാവീദ് അതെല്ലാം ഊരി മാറ്റി.
**40**ജലപ്രവാഹത്തിൽനിന്നും മിനുസമുള്ള
അഞ്ചു കല്ലുകളെടുക്കുന്നതിന് ദാവീദ് തൻെറ
ഊന്നുവടിയുമായി പുറപ്പെട്ടു. ആ കല്ലുകൾ
അവൻ തൻെറ ആട്ടിടയസഞ്ചിയിലിടുകയും
തൻെറ തെറ്റാലി കയ്യിലെടുക്കുകയും ചെയ്തു
അനന്തരം അവൻ ഫെലിസ്ത്യനെ കാണാൻ
പോയി.

## ദാവീദ് ഗൊല്യാത്തിനെ വധിക്കുന്നു

**41**ഫെലിസ്ത്യനായ ഗൊല്യാത്ത് മെല്ലെ നട
ന്ന് ദാവീദിനോടടുത്തു. ഗൊല്യാത്തിൻെറ കവ
ചവാഹകൻ അവനു മുമ്പെ നടക്കുന്നുണ്ടായി
രുന്നു. **42**ഗൊല്യാത്ത് ദാവീദിനെ നോക്കി ചിരി
ച്ചു. ദാവീദ് സുന്ദരനും ചുവന്ന മുടിയുള്ളവു
നുമായ ഒരു യുവാവു മാത്രം. **43**ഗൊല്യാത്ത്
ദാവീദിനോടു പറഞ്ഞു, “ആ വടി എന്തിനാ
ണ്? ഒരു പട്ടിയെപ്പോലെ എന്നെ ഓടിക്കാ
നാണോ നീ വന്നത്?” അനന്തരം ഗൊല്യാത്ത്
തൻെറ ദേവന്മാരോടു ദാവീദിനെ ശപിക്കാൻ
പ്രാർത്ഥിച്ചു. **44**ഗൊല്യാത്ത് ദാവീദിനോടു പറ
ഞ്ഞു, “വരൂ, നിൻെറ ശരീരം ഞാൻ പക്ഷിക
ൾക്കും കാട്ടുമൃഗങ്ങൾക്കും തിന്നാൻ കൊടുക്കു
ന്നുണ്ട്!”
**45**ദാവീദ് ഗൊല്യാത്തിനോടു പറഞ്ഞു, “നീ
എനിക്കെതിരെ വാള്, കുന്തം, വേൽ എന്നിവയു
മായി വരുന്നു, പക്ഷേ ഞാൻ സർവ്വശക്ത
നായ യഹോവയുടെ, യിസ്രായേൽസൈന്യ
ത്തിൻെറ ദൈവമാകുന്ന യഹോവയുടെ നാമ
ത്തിൽ വരുന്നു! നീ അവനെതിരെ നിൻെറ
അനാദരവു മുഴുവൻ പ്രകടിപ്പിച്ചതുകൊണ്ട്
**46**ഇന്ന് നിന്നെ തോല്പിക്കാൻ യഹോവ എന്നെ
അനുവദിക്കും! ഞാൻ നിന്നെ കൊല്ലും. ഇന്നു
ഞാൻ നിൻെറ തല അരിയുകയും നിൻെറ
ശരീരത്തെ പക്ഷികൾക്കും കാട്ടു മൃഗങ്ങൾക്കും
ഭക്ഷണമാക്കുകയും ചെയ്യുന്നുണ്ട്. എല്ലാ ഫെലി
സ്ത്യരോടും ഞങ്ങൾ അതു തന്നെ ചെയ്യും.
അപ്പോൾ യിസ്രായേലിൽ ഒരു ദൈവമുള്ള
തായി ലോകം മുഴുവൻ അറിയും! **47**ജനങ്ങളെ
രക്ഷിക്കാൻ യഹോവയ്ക്ക് വാളോ കുന്തമോ
വേണ്ടെന്ന് ജനങ്ങൾ കാണും. യുദ്ധം യഹോവ
യുടേതാണ്! നിങ്ങൾ ഫെലിസ്ത്യരെ മുഴുവൻ
തോല്പിക്കാൻ യഹോവ ഞങ്ങളെ സഹായിക്കു
കയും ചെയ്യും!”
**48**ഫെലിസ്ത്യനായ ഗൊല്യാത്ത് ദാവീദിനെ
ആക്രമിക്കാൻ എഴുന്നേറ്റു. ഗൊല്യാത്ത് മെല്ലെ
അടുത്തടുത്തു വന്നു. അപ്പോൾ ദാവീദ്
ഗൊല്യാത്തിൻെറ അടുത്തേക്കോടി. **49**തൻെറ
സഞ്ചിയിൽനിന്നും ദാവീദ് ഒരു കല്ലെടുത്തു.
അത് തൻെറ കവണയിൽ വച്ച് തെറ്റിച്ചു. കല്ല്
കവണയിൽനിന്നും പറന്ന് ഗൊല്യാത്തിൻെറ
നെറ്റിയിൽ പതിച്ചു. കല്ല് അവൻെറ തലയിലേ
ക്കാഴ്ന്നിറങ്ങുകയും ഗൊല്യാത്ത് നിലത്ത് മുഖ
മടിച്ചു വീഴുകയും ചെയ്തു.
**50**അങ്ങനെ ദാവീദ് ഒരു കവണയും ഒരു കല്ലും
മാത്രമുപയോഗിച്ച് ഫെലിസ്ത്യനെ പരാജയ
പ്പെടുത്തി! അവൻ ഫെലിസ്ത്യനെ അടിച്ചു
കൊന്നു. ദാവീദിന് ഒരു വാളുപോലുമുണ്ടായി
രുന്നില്ല! **51**അതിനാൽ അവൻ ഓടി ഫെലി
സ്ത്യൻെറ അടുത്തു ചെന്ന് ഗൊല്യാത്തിൻെറ
തന്നെ വാൾ അവൻെറ വാളുറയിൽനിന്നും
എടുത്ത് അവൻെറ തല വെട്ടിമാറ്റി. അങ്ങനെ
യാണ് ദാവീദ് ആ ഫെലിസ്ത്യനെ വധിച്ചത്.
തങ്ങളുടെ നേതാവ് മരിച്ചെന്നു കണ്ടപ്പോൾ
മറ്റു ഫെലിസ്ത്യർ തിരിഞ്ഞോടി. **52**യിസ്രായേ
ലിൻെറയും യെഹൂദയുടെയും ഭടന്മാർ ആക്രോ
ശിച്ചുകൊണ്ട് ഫെലിസ്ത്യരെ പിന്തുടർന്നു.
ഗത്തിൻെറ നഗരാതിർത്തി വരെയും എക്രോ
നിൻെറ കവാടം വരെയും യിസ്രായേലുകാർ
ഫെലിസ്ത്യരെ ഓടിച്ചു. ഫെലിസ്ത്യരില
ധികം പേരെയും അവർ വധിച്ചു. ഗത്തിലേക്കും
എക്രോനിലേക്കുമുള്ള ശയരയീം മാർഗ്ഗത്തിലൂ
ടെ അവരുടെ മൃതശരീരങ്ങൾ ചിതറിക്കിടന്നു.
**53**ഫെലിസ്ത്യരെ ഓടിച്ചതിനുശേഷം ഫെലി
സ്ത്യരുടെ പാളയത്തിലേക്കു മടങ്ങി വന്ന
യിസ്രായേലുകാർ അവിടെ നിന്നും അനേകം
സാധനങ്ങളെടുത്തു. **54**ഫെലിസ്ത്യൻെറ തല
ദാവീദ് യെരൂശലേമിലേക്കു കൊണ്ടുപോയി.
ഫെലിസ്ത്യൻെറ ആയുധങ്ങൾ ദാവീദ് കൈ
വശം വയ്ക്കുകയും അവ തൻെറ സ്വന്തം കൂടാര
ത്തിൽ തന്നെ വയ്ക്കുകയും ചെയ്തു.

## ശൌൽ ദാവീദിനെ ഭയന്നു തുടങ്ങുന്നു

**55**ദാവീദ് ഗൊല്യാത്തിനെ നേരിടാൻ പോകു
ന്നത് ശൌൽ നിരീക്ഷിച്ചു. ശൌൽ തൻെറ സൈ
ന്യാധിപനായ അബ്നേരിനോടു സംസാരിച്ചു.
“അബ്നേർ, ആരാണ് ആ ചെറുപ്പക്കാരൻെറ
പിതാവ്?” അബ്നേർ മറുപടി പറഞ്ഞു, “തീർ
ച്ചയായും എനിക്കറിയില്ല പ്രഭോ.” **56**ശൌൽ
രാജാവു പറഞ്ഞു, “ആ യുവാവിൻെറ പിതാ
വാരാണെന്നു കണ്ടുപിടിക്കുക.”
**57**ഗൊല്യാത്തിനെ കൊന്നതിനുശേഷം
ദാവീദ് എത്തിയപ്പോൾ അബ്നേർ അവനെ
ശൌലിൻെറയടുത്തേക്കു കൊണ്ടുവന്നു. ദാവീദ്
അപ്പോഴും ഫെലിസ്ത്യൻെറ തല കയ്യിലേന്തി
യിരുന്നു. **58**ശൌൽ അവനോടു ചോദിച്ചു,
“യുവാവേ, ആരാണ് നിൻെറ പിതാവ്?” ദാവീദ്
മറുപടി പറഞ്ഞു, “അങ്ങയുടെ ദാസ നായ
ബേത്ത്ലേഹെംകാരനായ യിശ്ശായി യുടെ
പുത്രനാണു ഞാൻ.”

## ദാവീദും യോനാഥാനും ഉറ്റ ചങ്ങാതിമാരാകുന്നു

**18** ദാവീദും ശൌലുമായുള്ള സംഭാഷണം
അവസാനിച്ചപ്പോൾ യോനാഥാന് ദാവീ
ദിനോടു വളരെ അടുപ്പമുണ്ടായി. തന്നെത്ത
ന്നെയെന്നപോലെ യോനാഥാൻ ദാവീദിനെ
സ്നേഹിച്ചു.
**2**ആ ദിവസം മുതൽ ശൌൽ ദാവീദിനെ
തന്നോടൊപ്പം താമസിപ്പിച്ചു. ദാവീദിനെ
തൻെറ പിതാവിൻെറയടുത്തേക്കു മടങ്ങിപ്പോ
കാൻ ശൌൽ അനുവദിച്ചില്ല. **3**യോനാഥാൻ
ദാവീദിനെ വളരെയധികം സ്നേഹിച്ചു.
യോനാഥാൻ ദാവീദുമായി ഒരു കരാറുണ്ടാക്കി.
**4**താൻ ധരിച്ചിരുന്ന മേലങ്കി അഴിച്ച് യോനാ
ഥാൻ ദാവീദിനു നൽകി. തൻെറ പടച്ചട്ടയും
യോനാഥാൻ ദാവീദിനു കൊടുത്തു. തൻെറ
വില്ല്, വാള്, അരപ്പട്ട എന്നിവ പോലും യോനാ
ഥാൻ ദാവീദിനു നൽകി.

### ദാവീദിൻെറ വിജയം ശൌൽ ശ്രദ്ധിക്കുന്നു

5പലപല യുദ്ധങ്ങളിൽ പങ്കെടുക്കാൻ
ശൌൽ ദാവീദിനെ അയച്ചു. ദാവീദ് വളരെ
വിജയിയുമായി. അനന്തരം ശൌൽ ദാവീദിനെ
ഭടന്മാരുടെ ചുമതലക്കാരനാക്കി. ഇത് ശൌലി
ൻെറ ഉദ്യോഗസ്ഥന്മാരടക്കം എല്ലാവരെയും
സന്തുഷ്ടരാക്കി! 6ദാവീദ് ഫെലിസ്ത്യർക്കെ
തിരെയുള്ള യുദ്ധത്തിനു പോയി. യുദ്ധാന
ന്തരം അവൻ മടങ്ങിവരവെ, യിസ്രായേലിലെ
എല്ലാ നഗരങ്ങളിലുമുള്ള സ്ത്രീകൾ ദാവീദി
നെ കാണാനിറങ്ങി വന്നു. അവർ ചിരിക്കുക
യും നൃത്തം വയ്ക്കുകയും ചെണ്ട കൊട്ടുകയും
കിന്നരം വായിക്കുകയും ചെയ്തു. ശൌലിൻെറ
തൊട്ടുമുമ്പിൽ വച്ചാണ് അവരിതു ചെയ്തത്!
7സ്ത്രീകൾ പാടി,

“ശൌൽ ആയിരം ശത്രുക്കളെ കൊന്നു.
എന്നാൽ ദാവീദ് പതിനായിരം ശത്രുക്കളെ
കൊന്നു!”

8സ്ത്രീകളുടെ ഗാനം ശൌലിനെ കോപാകു
ലനാക്കി. “ദാവീദ് പതിനായിരക്കണക്കിനു
ശത്രുക്കളെ കൊന്നെന്നും ഞാൻ ആയിരക്കണ
ക്കിനു ശത്രുക്കളെയേ കൊന്നുള്ളൂവെന്നും അവർ
പറയുന്നു. രാജത്വത്തിലുപരി മറ്റെന്താണിനി
ദാവീദിനു ലഭിക്കുക?” എന്ന് ശൌൽ സ്വയം
കരുതി.
9അതിനാൽ അന്നു മുതൽ ശൌൽ ദാവീ
ദിനെ വളരെ സൂക്ഷ്മതയോടെ നിരീക്ഷിച്ചു.

### ശൌൽ ദാവീദിനെ ഭയക്കുന്നു

10പിറ്റേന്ന് ദൈവത്തിൽനിന്നുള്ള ഒരു ദുരാ
ത്മാവ് ശൌലിൻെറ നിയന്ത്രണം ഏറ്റെടുത്തു.
ശൌൽ തൻെറ ഭവനത്തിൽ ഉന്മാദാവസ്ഥയി
ലായി. ദാവീദ് പതിവുപോലെ തൻെറ കിന്നരം
വായിച്ചു. 11പക്ഷേ ശൌലിൻെറ കയ്യിൽ ഒരു
കുന്തമുണ്ടായിരുന്നു. ശൌൽ ചിന്തിച്ചു, “ദാവീ
ദിനെ ഞാൻ ഭിത്തിയോടു ചേർത്ത് തറയ്ക്കും.”
ശൌൽ രണ്ടു തവണ കുന്തം എറിഞ്ഞു. പക്ഷേ
രണ്ടു പ്രാവശ്യവും ദാവീദ് രക്ഷപ്പെട്ടു.
12യഹോവ ദാവീദിനോടൊപ്പമായിരുന്നു.
യഹോവ ശൌലിനെ വിട്ടു പോവുകയും
ചെയ്തു. അതിനാൽ ശൌൽ ദാവീദിനെ
ഭയന്നു. 13ശൌൽ ദാവീദിനെ തന്നിൽ നിന്നും
അകറ്റി. ശൌൽ ദാവീദിനെ ഒരു സഹസ്രാധി
പനാക്കി. ദാവീദ് യുദ്ധത്തിൽ സൈന്യത്തെ
നയിച്ചു. 14യഹോവ ദാവീദിനോടൊപ്പമായി
രുന്നു. അതിനാൽ ദാവീദ് എല്ലാക്കാര്യങ്ങളിലും
വിജയം വരിച്ചു. 15ദാവീദ് വിജയിയാകുന്നത്
ശൌൽ കണ്ടു. ശൌൽ ദാവീദിനെ കൂടുതൽ
കൂടുതൽ ഭയന്നു തുടങ്ങുകയും ചെയ്തു.
16പക്ഷേ യിസ്രായേലിലും യെഹൂദയിലു
മുള്ള എല്ലാവരും ദാവീദിനെ സ്നേഹിച്ചു.
അവൻ അവരെ യുദ്ധത്തിൽ നയിക്കുകയും
അവരോടൊപ്പം യുദ്ധം ചെയ്യുകയും ചെയ്ത
തിനാലാണ് അവരവനെ ഇഷ്ടപ്പെട്ടത്.

### ശൌൽ തൻെറ പുത്രിയെക്കൊണ്ട് ദാവീദിനെ വിവാഹം കഴിപ്പിക്കാൻ ആഗ്രഹിക്കുന്നു

17പക്ഷേ ദാവീദിനെ കൊല്ലാൻ ശൌൽ ആഗ്ര
ഹിച്ചു. അതിനാൽ ദാവീദിനെ കുരുക്കാൻ
ശൌൽ ഒരു തന്ത്രം ആലോചിച്ചു. ശൌൽ
ദാവീദിനോടു പറഞ്ഞു, “ഇതാ എൻെറ മൂത്ത
പുത്രിയായ മേരബ്. അവളെ വിവാഹം കഴി
ക്കാൻ ഞാൻ നിന്നെ അനുവദിക്കാം. അപ്പോൾ
നിനക്കൊരു ശക്തനായ ഭടനായിത്തീരാം. നീ
എനിക്കൊരു പുത്രനെപ്പോലെയായിത്തീരും!”
അതൊരു തന്ത്രമായിരുന്നു. “ഇപ്പോൾ ഞാൻ
ദാവീദിനെ വധിക്കില്ല. എനിക്കുവേണ്ടി ഫെലി
സ്ത്യർ അവനെ വധിക്കട്ടെ” എന്നായിരുന്നു
ശൌലിൻെറ ഉള്ളിലിരിപ്പ്.
18എന്നാൽ ദാവീദു പറഞ്ഞു, “എനിക്കു
കുടുംബമഹിമയില്ല! ഞാനും അത്ര പ്രമാണി
യൊന്നുമല്ല! രാജപുത്രിയെ വിവാഹം കഴി
ക്കാൻ എനിക്കാവില്ല.” 19അതിനാൽ ശൌലി
ൻെറ പുത്രിയായ മേരബിനെ ദാവീദിനു
കൊടുക്കേണ്ടിയിരുന്ന നേരത്ത്, ശൌൽ
അവളെ മെഹോലാക്കാരനായ അദ്രിയേലിനു
വിവാഹം കഴിച്ചുകൊടുത്തു. 20ശൌലിൻെറ
മറ്റൊരു പുത്രിയായ മീഖൾ ദാവീദിനെ സ്നേ
ഹിച്ചു. മീഖൾ ദാവീദിനെ സ്നേഹിക്കുന്ന
കാര്യം ജനങ്ങൾ ശൌലിനോടു പറഞ്ഞു. അത്
ശൌലിനെ സന്തോഷിപ്പിച്ചു. 21“മീഖളിനെ
ഉപയോഗിച്ചു ഞാൻ ദാവീദിനെ കുരുക്കും.
ദാവീദിനെ വിവാഹം കഴിക്കാൻ ഞാൻ മീഖ
ളിനെ അനുവദിക്കും. അനന്തരം ഫെലിസ്ത്യർ
അവനെ വധിക്കും” എന്ന് ശൌൽ കരുതി. അതി
നാൽ ശൌൽ രണ്ടാം തവണ ദാവീദിനോടു
പറഞ്ഞു, “നിനക്കിന്നു തന്നെ എൻെറ
പുത്രിയെ വിവാഹം കഴിക്കാം.”
22ശൌൽ തൻെറ ഉദ്യോഗസ്ഥന്മാർക്ക് ഒരു
ഉത്തരവ് നൽകി. ശൌൽ അവരോടു പറഞ്ഞു,
“ദാവീദിനോടു സ്വകാര്യ സംഭാഷണം നട
ത്തുക. അവനോടു പറയുക, ‘നോക്കൂ രാജാവ്
നിന്നെ ഇഷ്ടപ്പെടുന്നു. അവൻെറ ഉദ്യോഗ
സ്ഥന്മാരും നിന്നെ ഇഷ്ടപ്പെടുന്നു. നീ അവ
ൻെറ പുത്രിയെ വിവാഹം കഴിക്കണം.’”
23ശൌലിൻെറ ഉദ്യോഗസ്ഥന്മാർ അക്കാര്യ
ങ്ങൾ ദാവീദിനോടു പറഞ്ഞു. എന്നാൽ ദാവീദ്
മറുപടി പറഞ്ഞു, “രാജാവിൻെറ ജാമാതാവാ
കുക എന്നത് എളുപ്പമാണെന്നാണോ നിങ്ങൾ
കരുതുന്നത്? രാജാവിനു പെൺപണം നൽകാ
നുള്ളത്ര ധനം എനിക്കില്ല. ഞാൻ ഒരു പാവ
പ്പെട്ട സാധാരണക്കാരൻ മാത്രം.”
24ശൌലിൻെറ ഉദ്യോഗസ്ഥന്മാർ ദാവീദ്
എന്താണു പറഞ്ഞതെന്ന് ശൌലിനോടു പറ
ഞ്ഞു, 25ശൌൽ അവരോടു പറഞ്ഞു, “അവനോ
ടിങ്ങനെ പറയുക, ‘ദാവീദേ, രാജാവ് നിന്നോടു
പെൺപണം ആവശ്യപ്പെടുന്നില്ല! ശത്രുക്കളോ
ടുള്ള ജയമാണവനു വേണ്ടത്. അതിനാൽ
അവൻെറ പുത്രിയെ വിവാഹം കഴിക്കാനുള്ള
പെൺപണം നൂറു ഫെലിസ്ത്യരുടെ അഗ്രചർ
മ്മമാണ്.’” ശൌലിൻെറ രഹസ്യപദ്ധതിയായി
രുന്നു അത്. ഫെലിസ്ത്യർ ദാവീദിനെ വധിച്ചു
കൊള്ളുമെന്ന് ശൌൽ കരുതി.
26ശൌലിൻെറ ഉദ്യോഗസ്ഥന്മാർ അക്കാര്യ
മെല്ലാം ദാവീദിനോടു പറഞ്ഞു. രാജാവിൻെറ
ജാമാതാവാകുകയെന്ന ആശയം ഇഷ്ടപ്പെട്ടതി
നാൽ ദാവീദ് അടിയന്തിരമായി ചിലതു
ചെയ്തു. 27ദാവീദും അവൻെറയാളുകളും
ഫെലിസ്ത്യരോടു യുദ്ധം ചെയ്യാൻ ഇറങ്ങി
പുറപ്പെട്ടു. അവർ ഇരുന്നൂറു ഫെലിസ്ത്യരെ
വധിച്ചു. ദാവീദ് ഫെലിസ്ത്യരുടെ അഗ്രചർമ്മ
മെടുത്ത് ശൌലിനു സമർപ്പിച്ചു. രാജാവിൻെറ
ജാമാതാവാകുന്നതിനു വേണ്ടിയാണ് ദാവീദ്
അതു ചെയ്തത്.

തന്റെ പുത്രിയായ മീഖളിനെ വിവാഹം
കഴിക്കാൻ ദാവീദിനെ അനുവദിച്ചു. 28യഹോവ
ദാവീദിനോടൊപ്പമായിരുന്നുവെന്ന് ശൌൽ
മനസ്സിലാക്കി. തന്റെ പുത്രിയായ മീഖൾ ദാവീ
ദിനെ സ്നേഹിച്ചിരുന്നുവെന്നും ശൌൽ മന
സ്സിലാക്കി. 29അതിനാൽ ശൌൽ ദാവീദിനെ
കുറേക്കൂടി ഭയപ്പെടുകയാണുണ്ടായത്. അപ്പോ
ഴൊക്കെ ശൌൽ ദാവീദിനെതിരായിരുന്നു.
30ഫെലിസ്ത്യസേനാനായകന്മാർ തുടർന്നും
യിസ്രായേലിനെ ആക്രമിച്ചു. പക്ഷേ
എപ്പോഴും ദാവീദ് അവരെ പരാജയപ്പെടുത്തി.
ശൌലിന്റെ ഏറ്റവും വിജയിയായ ഉദ്യോഗ
സ്ഥനായിരുന്നു ദാവീദ്! ദാവീദ് പ്രസിദ്ധനാ
കുകയും ചെയ്തു.

### യോനാഥാൻ ദാവീദിനെ സഹായിക്കുന്നു

19 ശൌൽ തന്റെ പുത്രനായ യോനാഥാ
നോടും തന്റെ ഉദ്യോഗസ്ഥന്മാരോടും
ദാവീദിനെ കൊല്ലാൻ കല്പിച്ചു. എന്നാൽ
യോനാഥാൻ ദാവീദിനെ വളരെ അധികം
ഇഷ്ടപ്പെട്ടിരുന്നു. 2-3യോനാഥാൻ ദാവീദിനു
മുന്നറിയിപ്പു കൊടുത്തു, “സൂക്ഷിച്ചിരിക്കുക!
നിന്നെ വധിക്കാൻ ഒരവസരം പാർത്തിരിക്കുക
യാണ് ശൌൽ. പ്രഭാതത്തിൽ വയലിലേക്കു
പോയി ഒളിച്ചിരിക്കുക. വയലിൽ ഞാനെന്റെ
പിതാവുമായി ഇറങ്ങിവരാം. നീ ഒളിച്ചിരി
ക്കുന്നിടത്ത് ഞങ്ങൾ വന്നു നിൽക്കാം. ഞാനെ
ന്റെ പിതാവുമായി നിന്നെപ്പറ്റി സംസാ
രിക്കാം. എന്നിട്ട് നിന്നെപ്പറ്റി ഞാൻ മനസ്സി
ലാക്കുന്നതു ഞാൻ പറയാം.”
4യോനാഥാൻ തന്റെ പിതാവായ ശൌലു
മായി സംസാരിച്ചു. യോനാഥാൻ ദാവീദിനെ
പ്പറ്റി നല്ലതു പറഞ്ഞു. യോനാഥാൻ പറഞ്ഞു,
“അങ്ങു രാജാവാകുന്നു. ദാവീദ് അങ്ങയുടെ
ഭൃത്യനും. ദാവീദ് അങ്ങയോടു തെറ്റൊന്നും
ചെയ്തില്ല. അതിനാൽ അവനോടു തെറ്റൊന്നും
ചെയ്യരുത്. അങ്ങയോടു ദാവീദ് എന്നും നല്ലതേ
ചെയ്തിട്ടുള്ളൂ. 5ഫെലിസ്ത്യനായ ഗൊല്യാ
ത്തിനെ വധിച്ചപ്പോൾ അവൻ സ്വന്തം ജീവൻ
പണയപ്പെടുത്തുകയായിരുന്നു. യിസ്രായേ
ലിനു മുഴുവനുമായി യഹോവ ഒരു മഹാവി
ജയം നേടി. അങ്ങ് അതു കാണുകയും സന്തോ
ഷിക്കുകയും ചെയ്തു. ദാവീദിനെ അങ്ങെന്തി
നാണ് ഉപദ്രവിക്കുന്നത്? അവൻ നിഷ്കളങ്ക
നാണ് അവനെ കൊല്ലാൻ ഒരു കാരണവുമില്ല!”
6ശൌൽ യോനാഥാനെ ശ്രവിച്ചു. ശൌൽ
ഒരു പ്രതിജ്ഞ ചെയ്തു. ശൌൽ പറഞ്ഞു,
“യഹോവ ജീവിക്കുന്നതുപോലെ സത്യമായും
ദാവീദിനെ കൊല്ലാനനുവദിക്കില്ല.” 7അതി
നാൽ യോനാഥാൻ ദാവീദിനെ വിളിച്ച് സംസാ
രിച്ച കാര്യങ്ങളെല്ലാം പറഞ്ഞു. അനന്തരം
യോനാഥാൻ ദാവീദിനെ ശൌലിന്റെയടുത്തേ
ക്കു കൊണ്ടുചെന്നു. അങ്ങനെ ദാവീദ് പഴയതു
പോലെ ശൌലിനോടൊപ്പമായി.

### ശൌൽ ദാവീദിനെ കൊല്ലാൻ വീണ്ടും ശ്രമിക്കുന്നു

8യുദ്ധം വീണ്ടും ആരംഭിക്കുകയും ദാവീദ്
ഫെലിസ്ത്യരോടേറ്റുമുട്ടാൻ പോവുകയും
ചെയ്തു. ദാവീദ് ഫെലിസ്ത്യരെ തോല്പിക്കു
കയും അവർ ഓടിപ്പോവുകയും ചെയ്തു.
9പക്ഷേ യഹോവയിൽനിന്ന് ഒരു ദുരാത്മാവ്
ശൌലിന്റെമേൽ വന്നു. ശൌൽ തന്റെ വീട്ടി
ലിരിക്കുകയായിരുന്നു. ശൌലിന്റെ കയ്യിൽ
അവന്റെ കുന്തമുണ്ടായിരുന്നു. ദാവീദ് തന്റെ
കിന്നരം വായിക്കുകയായിരുന്നു. 10തന്റെ
കുന്തം ദാവീദിന്റെ മേൽ എറിഞ്ഞ് ദാവീ
ദിന്റെ ശരീരത്തെ ഭിത്തിയിൽ തറയ്ക്കാൻ
ശൌൽ ശ്രമിച്ചു. പക്ഷേ ദാവീദ് ഒഴിഞ്ഞുമാറി.
കുന്തം ദാവീദിൽനിന്നു തെറ്റി ഭിത്തിയിൽ
തറച്ചു. അന്നുരാത്രി ദാവീദ് ഓടിയകന്നു.
11ശൌൽ ദാവീദിന്റെ വീട്ടിലേക്കു ആൾ
ക്കാരെ അയച്ചു. അവർ ദാവീദിന്റെ വീട്
നിരീക്ഷിച്ചു. അവർ രാത്രി മുഴുവൻ അവിടെ
തങ്ങി. പ്രഭാതത്തിൽ ദാവീദിനെ വധിക്കാൻ
കാത്തുനിൽക്കുകയായിരുന്നു അവർ. എന്നാൽ
ദാവീദിന്റെ പത്നി മീഖൾ അവനു മുന്നറി
യിപ്പു കൊടുത്തു. അവൾ പറഞ്ഞു, “അങ്ങ്
ഇന്നു രാത്രി തന്നെ ഓടിപ്പോയി ജീവൻ രക്ഷി
ക്കണം. അല്ലാത്ത പക്ഷം നാളെ അങ്ങ് കൊല്ല
പ്പെടും.” 12അനന്തരം മീഖൾ ദാവീദിനെ ജനാല
യിലൂടെ താഴേക്കിറക്കി, ദാവീദ് രക്ഷപ്പെട്ട് ഓടി
പ്പോയി. 13മീഖൾ പരദേവതാവിഗ്രഹമെടുത്ത്
അതിന്മേൽ വസ്ത്രങ്ങളിട്ടു. എന്നിട്ട് ആ പ്രതിമ
അവൾ കിടക്കയിലിട്ടു. അതിന്റെ തലയിൽ
അവൾ ആട്ടിൻ രോമവും എടുത്തുവച്ചു.
14ദാവീദിനെ തടവുകാരനായി പിടിക്കുന്ന
തിന് ശൌൽ ദൂതന്മാരെ വിട്ടു. എന്നാൽ മീഖൾ
പറഞ്ഞു, “ദാവീദിനു സുഖമില്ല.” 15ദൂതന്മാർ
മടങ്ങിച്ചെന്ന് ശൌലിനോടക്കാര്യം പറഞ്ഞു
വെങ്കിലും ശൌൽ അവരെ മടക്കി അയച്ചു.
ശൌൽ അവരോടു പറഞ്ഞു, “ദാവീദിനെ
കൊണ്ടുവരിക. നിങ്ങൾക്കാകുമെങ്കിൽ അവ
നെ കട്ടിലോടെ എടുത്തുകൊണ്ടുവരണം! അവ
നെ ഞാൻ കൊല്ലും.” 16ദൂതന്മാർ ദാവീദിന്റെ
വീട്ടിലേക്കു പോയി. അവർ ദാവീദിനെ പിടി
ക്കാൻ അകത്തേക്കു കയറിയെങ്കിലും അവിടെ
ഒരു പ്രതിമ കിടക്കുന്നതായാണവർ കണ്ടത്.
അതിന്റെ മുടി വെറും ആട്ടിൻ രോമമാണെന്നും
അവർ കണ്ടു.
17ശൌൽ മീഖളിനോടു പറഞ്ഞു, “എന്തി
നാണ് നീയെന്നെ ഇങ്ങനെ ചതിച്ചത്? എന്റെ
ശത്രുവിനെ രക്ഷപ്പെടാൻ നീ അനുവദിച്ചു!
ദാവീദ് ഓടിപ്പോയി!” മീഖൾ മറുപടി പറഞ്ഞു,
“രക്ഷപ്പെടാൻ ഞാൻ അനുവദിച്ചില്ലെങ്കിൽ
എന്നെ കൊല്ലുമെന്ന് അവൻ പറഞ്ഞു!”

### ദാവീദ് രാമയിലെ പാളയങ്ങളിലേക്കു പോകുന്നു

18ദാവീദ് രക്ഷപ്പെട്ട് രാമയിൽ ശമൂവേലി
ന്റെയടുത്തേക്ക് ഓടിപ്പോയി. ശൌൽ
തന്നോടു ചെയ്ത കാര്യങ്ങളൊക്കെ ദാവീദ്
ശമൂവേലിനോടു പറഞ്ഞു. അനന്തരം ദാവീദും
ശമൂവേലും പ്രവാചകന്മാർ താമസിക്കുന്ന
പാളയങ്ങളിലേക്കു പോയി. ദാവീദ് അവിടെ
തങ്ങി.
19ദാവീദ് രാമയ്ക്കടുത്തുള്ള പാളയങ്ങളിലു
ണ്ടെന്ന് ശൌൽ കേട്ടു. 20ദാവീദിനെ പിടി
കൂടാൻ ശൌൽ ആളുകളെ അയച്ചു. എന്നാൽ
അവർ പാളയത്തിലെത്തിയപ്പോൾ ഒരു സംഘം
പ്രവാചകന്മാർ പ്രവചിക്കുന്നുണ്ടായിരുന്നു.
ശമൂവേൽ അവിടെനിന്ന് ആ സംഘത്തെ
നയിക്കുകയായിരുന്നു. ദൈവത്തിന്റെ
ആത്മാവ് ശൌലിന്റെ ദൂതന്മാരുടെമേൽ
വരികയും അവർ പ്രവചിക്കാൻ ആരംഭിക്കു
കയും ചെയ്തു.
21ഇതേപ്പറ്റി കേട്ട ശൌൽ മറ്റു ദൂതന്മാരെ
അയച്ചു. പക്ഷേ അവരും പ്രവചനം നടത്താൻ

തുടങ്ങി. അതിനാൽ ശൌൽ മൂന്നാമതൊരു
സംഘം ദൂതന്മാരെക്കൂടി അയച്ചു. അവരും പ്രവ
ചിക്കാൻ തുടങ്ങി. **22**ഒടുവിൽ ശൌൽ സ്വയം
രാമയിലേക്കു പോയി. ശൌൽ സേക്കൂവിലുള്ള
മെതിക്കളത്തിനടുത്തുള്ള വലിയ കിണറ്റിലേക്കു
വന്നു. ശൌൽ ചോദിച്ചു, “ശമൂവേലും ദാവീദും
എവിടെ?”
ജനങ്ങൾ മറുപടി പറഞ്ഞു, “രാമയ്ക്കടു
ത്തുള്ള പാളയങ്ങളിൽ.” **23**അനന്തരം ശൌൽ
രാമയ്ക്കടുത്തുള്ള പാളയങ്ങളിലേക്കു പോയി.
ദൈവത്തിന്റെ ആത്മാവ് ശൌലിനെ ബാധി
ക്കുകയും അവൻ പ്രവചനം ആരംഭിക്കുകയും
ചെയ്തു. രാമയിലെ പാളയങ്ങളിലേക്കുള്ള
വഴിയിൽ ശൌൽ കൂടുതൽ കൂടുതൽ പ്രവ
ചനം നടത്തി. **24**അനന്തരം ശൌൽ തന്റെ
വസ്ത്രങ്ങളൂരി. ശമൂവേലിന്റെ മുമ്പിലും
ശൌൽ പ്രവചിച്ചു. രാത്രി മുഴുവൻ അവൻ
അവിടെ നഗ്നനായി കിടന്നു. അതിനാലാണ്
“ശൌലും പ്രവാചകന്മാരിലൊരാളായോ?”
എന്ന് ജനങ്ങൾ ചോദിക്കുന്നത്.

### ദാവീദും യോനാഥാനും ഒരു കരാറുണ്ടാക്കുന്നു

**20** ദാവീദ് രാമയ്ക്കടുത്തുള്ള പാളയങ്ങളിൽ
നിന്നും ഓടിപ്പോയി. ദാവീദ് യോനാഥാ
ന്റെ അടുത്തെത്തി അവനോടു ചോദിച്ചു,
“ഞാനെന്തു തെറ്റാണു ചെയ്തത്? എന്താണെ
ന്റെ കുറ്റം? നിന്റെ പിതാവ് എന്തുകൊണ്ടാ
ണെന്നെ കൊല്ലാൻ ശ്രമിക്കുന്നത്?”
**2**യോനാഥാൻ മറുപടി പറഞ്ഞു, “അത്
അസംഭവ്യമാണ്! എന്റെ പിതാവ് നിന്നെ
കൊല്ലാൻ ശ്രമിക്കുന്നില്ല! ആദ്യം എന്നോടു പറ
യാതെ എന്റെ പിതാവ് ഒന്നും ചെയ്യില്ല. അതു
പ്രധാനപ്പെട്ടതോ വെറും ചെറിയ കാര്യങ്ങളോ
ആകട്ടെ, എന്റെ പിതാവ് എല്ലായ്പ്പോഴും
അവ എന്നോടു പറയാറുണ്ട്. പിന്നെ നിന്നെ
കൊല്ലുന്ന കാര്യം എന്നോടു പറയാൻ അദ്ദേഹം
എന്തുകൊണ്ട് മടിക്കുന്നു? ഇല്ല, അങ്ങനെയുണ്ടാ
വില്ല!”
**3**എന്നാൽ ദാവീദു പറഞ്ഞു, “ഞാൻ നിന്റെ
സുഹൃത്താണെന്ന് നിന്റെ പിതാവിനു നന്നാ
യറിയാം. നിന്റെ അപ്പൻ സ്വയം പറഞ്ഞു,
‘യോനാഥാൻ ഇതേപ്പറ്റി അറിയാനിടയായാൽ
അവന്റെ മനസ്സ് വ്യസനം കൊണ്ടു നിറയു
കയും അവൻ ദാവീദിനോടു പറയുകയും
ചെയ്യും.’ പക്ഷേ ഞാൻ മരണത്തോടടുത്തുവെ
ന്നത് നിന്നെപ്പോലെയും ജീവിക്കുന്ന യഹോ
വയെപ്പോലെയും സത്യമാണ്!” **4**യോനാഥാൻ
ദാവീദിനോടു പറഞ്ഞു, “നീ എന്നോടു
ചെയ്യാൻ പറയുന്നതെന്തും ഞാൻ ചെയ്യാം.”
**5**അനന്തരം ദാവീദു പറഞ്ഞു, “നോക്കൂ, നാളെ
യാണ് അമാവാസിസദ്യ. ഞാൻ രാജാവിനോ
ടൊപ്പം ആഹാരം കഴിക്കേണ്ടവനാണ്. പക്ഷേ
ഞാൻ വൈകുന്നേരം വരെ വയലിൽ ഒളിച്ചിരി
ക്കട്ടെ. **6**ഞാൻ പോയതായി നിന്റെ പിതാവ്
കണ്ടാൽ അദ്ദേഹത്തോടു പറയുക, ‘ദാവീദ്
ബേത്ത്ലേഹെമിലെ വസതിയിലേക്കു പോ
കാൻ ആഗ്രഹിക്കുന്നു. അവന്റെ കുടുംബത്തിന്
ഈ മാസബലിയുടെ സദ്യയുണ്ട്. താൻ താഴെ
തന്റെ കുടുംബത്തോടൊപ്പം ചേരാൻ ബേത്ത്
ലേഹെമിലേക്കു പോകട്ടേയെന്ന് ദാവീദ്
എന്നോടു ചോദിച്ചിരുന്നു.’ **7**നിന്റെ പിതാവ്,
‘ശരി’ എന്നു പറഞ്ഞാൽ ഞാൻ സുരക്ഷിത
നാണ്. പക്ഷേ നിന്റെ പിതാവിന് കോപമു
ണ്ടായാൽ അദ്ദേഹം എന്നെ ഉപദ്രവിക്കാൻ
പോവുകയാണെന്നു നിനക്കുറപ്പിക്കാം. **8**യോ
നാഥാനേ, എന്നോടു ദയയുണ്ടാകണേ. ഞാൻ
നിന്റെ ഭൃത്യനാണ്. നീ യഹോവയ്ക്കു മുമ്പിൽ
എന്നോടു ഒരു കരാറുണ്ടാക്കിയിട്ടുണ്ട്. ഞാൻ
കുറ്റവാളിയാണെങ്കിൽ നീ നേരിട്ട് എന്നെ
വധിക്കുക! പക്ഷേ എന്നെ നിന്റെ പിതാവി
ന്റെയടുത്തേക്കു കൊണ്ടുപോകരുത്.”
**9**യോനാഥാൻ മറുപടി പറഞ്ഞു, “ഇല്ല ഒരിക്ക
ലുമില്ല! എന്റെ പിതാവ് നിന്നെ ഉപദ്രവി
ക്കാൻ പരിപാടിയിട്ടാൽ ഞാൻ നിനക്കു മുന്ന
റിയിപ്പ് നൽകാം.” **10**ദാവീദു പറഞ്ഞു, “എനി
ക്കെതിരെ നിന്റെ പിതാവ് നിന്നോടു പറ
ഞ്ഞാൽ ആര് എനിക്കു മുന്നറിയിപ്പ് തരും?”
**11**അപ്പോൾ യോനാഥാൻ പറഞ്ഞു, “വരൂ,
നമുക്കു വയലിലേക്കു പോകാം.” അതിനാൽ
യോനാഥാനും ദാവീദും വയലിലേക്കു പോയി.
**12**യോനാഥാൻ ദാവീദിനോടു പറഞ്ഞു,
“യിസ്രായേലിന്റെ ദൈവമാകുന്ന യഹോവ
യ്ക്കു മുമ്പിൽ ഞാൻ ഈ പ്രതിജ്ഞയെടു
ക്കുന്നു. എന്റെ പിതാവിന് നിന്നെപ്പറ്റിയുള്ള
അഭിപ്രായം ഞാനറിയും. നിന്നെപ്പറ്റി നല്ലതോ
നല്ലതല്ലാത്തതോ എന്റെ പിതാവ് ചിന്തിക്കു
ന്നത് എന്തെന്ന് ഞാനറിയും. അപ്പോൾ മൂന്നു
ദിവസത്തിനകം ഞാൻ നിന്നെ വയലിൽ വിവ
രമറിയിക്കാം. **13**എന്നാൽ നിന്നെ ഉപദ്രവിക്കാ
നാണ് എന്റെ പിതാവിന് പരിപാടിയെങ്കിൽ
ഞാനതു നിന്നെ അറിയിക്കാം. നിന്നെ ഞാൻ
സുരക്ഷിതനായി അയയ്ക്കുകയും ചെയ്യാം.
ഞാനിങ്ങനെ ചെയ്യാത്ത പക്ഷം യഹോവ
എന്നെ ശിക്ഷിക്കട്ടെ. എന്റെ പിതാവിനോടൊ
പ്പമായിരുന്നതു പോലെ യഹോവ നിന്നോ
ടൊപ്പവുമായിരിക്കട്ടെ. **14**ഞാൻ ജീവിക്കുന്നത്ര
കാലം എന്നോടു കാരുണ്യം കാട്ടുക. ഞാൻ
മരിച്ചതിനു ശേഷം, **15**എന്റെ കുടുംബത്തോടു
കരുണ കാട്ടുന്നത് നീ ഒരിക്കലും അവസാനി
പ്പിക്കരുത്. യഹോവ നിന്റെ ശത്രുക്കളെ മുഴു
വൻ ഭൂമിയിൽനിന്നും നശിപ്പിക്കും. **16**അതി
നാൽ “ദാവീദിന്റെ ശത്രുക്കളെ യഹോവ
ശിക്ഷിക്കട്ടെ” എന്നു പറഞ്ഞുകൊണ്ട് ദാവീ
ദിന്റെ വസതിയുമായി യോനാഥാൻ ഒരുട
മ്പടി ഉണ്ടാക്കി.
**17**തന്നോടുള്ള സ്നേഹപ്രതിജ്ഞ ആവർത്തി
ക്കാൻ യോനാഥാൻ ദാവീദിനോടാവശ്യപ്പെട്ടു.
യോനാഥാൻ തന്നെത്തന്നെയെന്നപോലെയാ
ണ് ദാവീദിനെ സ്നേഹിച്ചത് എന്നതുമൂലമാ
ണ് യോനാഥാൻ അങ്ങനെ ചെയ്തത്.
**18**യോനാഥാൻ ദാവീദിനോടു പറഞ്ഞു,
“നാളെയാണ് അമാവാസിസദ്യ. നിന്റെ ഇരി
പ്പിടം ഒഴിഞ്ഞിരിക്കുമ്പോൾ, നീ പോയിരിക്കു
മെന്ന് എന്റെ പിതാവ് കരുതും. **19**മൂന്നാം ദിവ
സം, ഈ കുഴപ്പങ്ങളാരംഭിച്ചപ്പോൾ നീ ഒളിച്ചി
രുന്നിടത്തേക്കു തന്നെ പോകുക. ആ മലയിൽ
കാത്തുനിൽക്കുക. **20**മൂന്നാം ദിവസം ഞാൻ ആ
മലയിലെത്തി ഒരു ലക്ഷ്യത്തിലേക്കു അമ്പെ
യ്യുന്നതായി നടിക്കാം. ഏതാനും അമ്പുകൾ
ഞാൻ എയ്യും. **21**എന്നിട്ട് അമ്പുകൾ കണ്ടെ
ത്താൻ ഒരു ബാലനോടു ഞാൻ പറയും. എല്ലാം
നേരെചൊവ്വായാണെങ്കിൽ ബാലനോടു ഞാൻ
പറയും, ‘നീ വളരെ ദൂരം പോയി. അമ്പുകൾ
എന്റെ അടുത്താണ്. മടങ്ങിവന്ന് അവ പെറു
ക്കുക.’ ഞാൻ അങ്ങനെയാണു പറയുന്നതെ
ങ്കിൽ നിനക്കു ഒളിവിൽനിന്നും പുറത്തു വരാം.
യഹോവ ജീവിക്കുന്നതുപോലെ നീ സുരക്ഷി

തനാണെന്നതു സത്യമാണ്. ഒരപകടവുമില്ല.
22എന്നാൽ എന്തെങ്കിലും കുഴപ്പമുണ്ടെങ്കിൽ
ബാലനോടു ഞാൻ പറയും, ‘അമ്പുകൾ വളരെ
ദൂരെയാണ്. പോയി എടുത്തു കൊണ്ടുവരിക.’
ഞാനങ്ങനെയാണ് പറയുന്നതെങ്കിൽ നീ ദൂരെ
പോകണം. യഹോവ നിന്നെ ദൂരേക്കയയ്ക്കുക
യാണ്. 23നിനക്കും എനിക്കുമിടയിലുള്ള ഈ
കരാർ ഓർമ്മിക്കുക. യഹോവ നമ്മുടെ നിത്യ
സാക്ഷിയാകുന്നു!”
24അനന്തരം ദാവീദ് വയലിൽ ഒളിച്ചു.

## സദ്യാവേളയിലെ ശൗലിന്റെ മനോഭാവം

അമാവാസിസദ്യ ആയപ്പോൾ രാജാവ് ഭക്ഷ
ണത്തിനിരുന്നു. 25ഭിത്തിയോടു ചേർന്ന് പതി
വായിരിക്കാറുള്ളിടത്താണ് രാജാവിരുന്നത്.
ശൗലിന്റെ നേരേ എതിർവശത്താണ് യോനാ
ഥാൻ ഇരുന്നത്. ശൗലിന്റെ തൊട്ടടുത്ത്
അബ്നേർ ഇരുന്നു. എന്നാൽ ദാവീദിന്റെ
സ്ഥലം ശൂന്യമായിരുന്നു. 26അന്ന് ശൗൽ ഒന്നും
പറ ഞ്ഞില്ല. “എന്തെങ്കിലും സംഭവിച്ച് ദാവീദ്
അശുദ്ധനായിരിക്കാം” എന്ന് ശൗൽ കരുതി.
27പിറ്റേന്ന്, മാസത്തിന്റെ രണ്ടാം ദിവസവും
ദാവീദിന്റെ ഇടം ഒഴിഞ്ഞുകിടന്നു. അപ്പോൾ
ശൗൽ യോനാഥാനോടു ചോദിച്ചു, “അമാവാ
സിസദ്യയ്ക്ക് ഇന്നലെയോ ഇന്നോ യിശ്ശായി
യുടെ മകൻ വരാഞ്ഞതെന്താണ്?”
28യോനാഥാൻ മറുപടി പറഞ്ഞു, “ബേത്ത്
ലേഹെമിലേക്കു പോകാൻ ദാവീദ് എന്നോടു
അനുവാദം ചോദിച്ചു. 29അവൻ പറഞ്ഞു,
‘എന്നെ പോകാൻ അനുവദിക്കൂ. ഞങ്ങളുടെ
കുടുംബം ബേത്ത്ലേഹെമിൽ ഒരു ബലിയർപ്പി
ക്കുന്നുണ്ട്. ഞാനിവിടെയുണ്ടാകണമെന്ന്
എന്റെ സഹോദരൻ കല്പിച്ചു. ഇപ്പോൾ ഞാൻ
അങ്ങയുടെ സുഹൃത്താണ്, ദയവായി എന്നെ
പോകാനും എന്റെ സഹോദരന്മാരെ കാണാ
നും അനുവദിച്ചാലും.’ അതിനാലാണ് ദാവീദ്,
രാജാവിന്റെ മേശയിൽ വരാഞ്ഞത്.”
30ശൗലിന് വളരെ ദേഷ്യം വന്നു. അയാൾ
യോനാഥാനോടു പറഞ്ഞു, “നിഷേധിയായ
അടിമപ്പെണ്ണിന്റെ മകനേ, നീയും അവളെ
പ്പോലെ തന്നെ. നീ ദാവീദിന്റെ പക്ഷക്കാര
നാണെന്നെനിക്കറിയാം! നീ നിനക്കും നിന്റെ
അമ്മയ്ക്കും അപമാനം വരുത്തിവച്ചിരിക്കുന്നു.
31യിശ്ശായിയുടെ പുത്രൻ ജീവിച്ചിരിക്കുന്നത്ര
കാലം നിനക്കു രാജാവാകാനും നിനക്കൊരു
രാജ്യമുണ്ടാക്കാനും ഇടയില്ല. ഇപ്പോൾ ദാവീ
ദിനെ എന്റെയടുക്കൽ കൊണ്ടുവരിക! അവൻ
വധിക്കപ്പെടണം!”
32യോനാഥാൻ തന്റെ പിതാവിനോടു
ചോദിച്ചു, “ദാവീദ് എന്തിനാണ് വധിക്കപ്പെ
ടേണ്ടത്? അവൻ എന്തു തെറ്റാണു ചെയ്തത്?”
33എന്നാൽ ശൗൽ യോനാഥാനെ കുന്തമെ
റിഞ്ഞു കൊല്ലാൻ ശ്രമിച്ചു. അതിനാൽ, തന്റെ
പിതാവിന് ദാവീദിനെ വധിക്കാൻ വളരെ
താല്പര്യമുണ്ടെന്ന് യോനാഥാൻ മനസ്സിലാക്കി.
34യോനാഥാൻ വളരെ ദേഷ്യപ്പെട്ട് ഊണുമേശ
യിൽനിന്നും ഇറങ്ങിപ്പോയി. യോനാഥാന്റെ
മനസ്സു വളരെ കലങ്ങുകയും തന്റെ പിതാവി
നോടു വളരെ ദേഷ്യമുണ്ടാകുകയും ചെയ്തതി
നാൽ അവൻ വിരുന്നിന്റെ രണ്ടാം ദിവസം
ഒന്നും കഴിക്കാതെ ഇറങ്ങിപ്പോയി. ശൗൽ
തന്നെ അപമാനിച്ചതുകൊണ്ടും ശൗൽ ദാവീ
ദിനെ കൊല്ലാൻ വെമ്പുന്നതു കൊണ്ടുമാണ്
യോനാഥാന് കോപമുണ്ടായത്.

## ദാവീദും യോനാഥാനും വഴിപിരിയുന്നു

35പിറ്റേന്നു രാവിലെ യോനാഥാൻ വഴിയി
ലേക്കിറങ്ങി. അവൻ പറഞ്ഞിരുന്ന സ്ഥലത്ത്
ദാവീദിനെ കാണാൻ പോയി. യോനാഥാൻ
തന്നോടൊപ്പം ഒരു ബാലനേയും കൂട്ടിയിരുന്നു.
36യോനാഥാൻ ബാലനോടു പറഞ്ഞു, “ഓടി
പ്പോയി ഞാൻ എയ്ത അമ്പുകൾ കണ്ടുപിടി
ക്കുക.” ബാലൻ ഓടിപ്പോകുകയും യോനാ
ഥാൻ അവന്റെ തലയ്ക്കു മുകളിലൂടെ അമ്പെ
യ്യുകയും ചെയ്തു. 37ബാലൻ അമ്പുകൾ വീണി
ടത്തേക്കോടി. എന്നാൽ യോനാഥാൻ വിളിച്ചു
പറഞ്ഞു, “അമ്പുകൾ ഇനിയും അകലെയാണ്!”
38അനന്തരം യോനാഥാൻ വിളിച്ചു പറഞ്ഞു,
“വേഗമാകട്ടെ! പോയി അവ കൊണ്ടുവരിക!
അവിടെത്തന്നെ നിൽക്കാതെ!” ബാലൻ അമ്പു
കൾ പെറുക്കി തിരികെ യോനാഥാനെ ഏല്പി
ച്ചു. 39സംഭവിക്കുന്നതിനെപ്പറ്റി ബാലൻ ഒന്നും
അറിഞ്ഞില്ല. യോനാഥാനും ദാവീദും മാത്രമേ
അതറിഞ്ഞുള്ളൂ. 40യോനാഥാൻ തന്റെ വില്ലും
അമ്പുകളും ബാലനെ ഏല്പിച്ചു. എന്നിട്ട്
യോനാഥാൻ അവനോടു പറഞ്ഞു, “പട്ടണ
ത്തിലേക്കു മടങ്ങിപ്പോവുക.” 41ബാലൻ
പോവുകയും ദാവീദ് മലയുടെ മറുവശത്തുള്ള
ഒളിവിൽനിന്നും പുറത്തുവരികയും ചെയ്തു.
ദാവീദ് യോനാഥാന് മുമ്പിൽ മൂന്നു തവണ
നമസ്കരിച്ചു. അനന്തരം ദാവീദും യോനാ
ഥാനും പരസ്പരം ചുംബിച്ചു. അവരിരുവരും
ഒരുമിച്ചു കരഞ്ഞു. പക്ഷേ ദാവീദ് യോനാഥാ
നേക്കാൾ കരഞ്ഞു.
42യോനാഥാൻ ദാവീദിനോടു പറഞ്ഞു,
“സമാധാനത്തിൽ പോവുക. നമ്മൾ യഹോവ
യുടെ നാമത്തിൽ സുഹൃത്തുക്കളായിരിക്കാ
മെന്ന് പ്രതിജ്ഞ ചെയ്തു. നമുക്കും നമ്മുടെ
പിൻഗാമികൾക്കും യഹോവ നിത്യസാക്ഷിയാ
യിരിക്കുമെന്നും നമ്മൾ പറഞ്ഞു.”

## ദാവീദ് പുരോഹിതനായ അഹീമേലെക്കിനെ കാണാൻ പോകുന്നു

21 അനന്തരം ദാവീദ് ദൂരത്തേക്കു പോയി.
യോനാഥാൻ പട്ടണത്തിലേക്കു മടങ്ങു
കയും ചെയ്തു. 2പുരോഹിതനായ അഹീമേ
ലെക്കിനെ കാണാൻ നോബുപട്ടണത്തിലേ
ക്കാണ് ദാവീദ് പോയത്. ദാവീദിനെ കാണാൻ
അഹീമേലെക്ക് ഇറങ്ങിവന്നു. അഹീമേലെക്ക്
ഭയം കൊണ്ട് വിറയ്ക്കുകയായിരുന്നു. അഹീമേ
ലെക്ക് ദാവീദിനോടു ചോദിച്ചു, “നീയെ
ന്താണു ഒറ്റയ്ക്ക് വന്നത്? നിന്റെ കൂടെ ആരും
ഇല്ലാത്തതെന്ത്?” 3ദാവീദ് അഹീമേലെക്കി
നോടു പറഞ്ഞു, “രാജാവ് എനിക്കൊരു വിശേ
ഷ ഉത്തരവ് തന്നു. അവൻ പറഞ്ഞു, ‘ഈ
ദൗത്യത്തെപ്പറ്റി ആരും അറിയരുത്. ഞാൻ
നിന്നോടു പറഞ്ഞത് ആരും അറിയരുത്.’
എന്നെ എവിടെ വച്ചു കാണണമെന്ന് എന്റെ
യാളുകളോടു ഞാൻ പറഞ്ഞു. 4ഇപ്പോൾ
നിന്റെ പക്കൽ ഏതു ഭക്ഷണമാണുള്ളത്?
അഞ്ച് അപ്പക്കഷണങ്ങളോ അങ്ങയുടെ പക്ക
ലുള്ള മറ്റേതെങ്കിലും ഭക്ഷണമോ എനിക്കു
തരിക.” 5പുരോഹിതൻ ദാവീദിനോടു പറ
ഞ്ഞു, “എന്റെ കൈയിൽ സാധാരണ അപ്പ
മൊന്നുമില്ല. ഏതാനും വിശുദ്ധ അപ്പം എന്റെ
കൈയിലുണ്ട്. നിന്റെ ഉദ്യോഗസ്ഥന്മാർക്ക്,
അവർ ഒരു സ്ത്രീയുമായും ലൈംഗികവേഴ്ച
യിൽ ഏർപ്പെട്ടിട്ടില്ലെങ്കിൽ, ഇതു തിന്നാം.”

6ദാവീദ് പുരോഹിതനോടു മറുപടി പറ
ഞ്ഞു, “ഞങ്ങൾ ഏതെങ്കിലും സ്ത്രീകളോ
ടൊപ്പം ആയിരുന്നില്ല. ഞങ്ങൾ യുദ്ധത്തിനും
സാധാരണ ദൗത്യത്തിനു പോകുമ്പോഴും ശരീ
രശുദ്ധി പാലിക്കുന്നവരാണ്. ഇപ്പോൾ ഞങ്ങ
ളുടേത് ഒരു വിശുദ്ധ ജോലിയായതിനാൽ ഇതു
പ്രത്യേകം സത്യമാണ്.” 7വിശുദ്ധ അപ്പമല്ലാതെ
മറ്റൊരു അപ്പവും അവിടെ ഉണ്ടായിരുന്നില്ല.
അതിനാൽ പുരോഹിതൻ ആ അപ്പം ദാവീ
ദിനു നൽകി. അത് യഹോവയുടെ മുമ്പിൽ
വിശുദ്ധമേശമേൽ പുരോഹിതൻ വയ്ക്കുന്ന
അപ്പമായിരുന്നു. ഓരോ ദിവസവും അവർ ആ
അപ്പം എടുക്കുകയും പുതിയതു വയ്ക്കുകയും
ചെയ്യും.

8ശൗലിന്റെ ഉദ്യോഗസ്ഥന്മാരിലൊരാൾ
അന്നവിടെയുണ്ടായിരുന്നു. അയാൾ എദോമ്യ
നായ ദോവേഗ് ആയിരുന്നു. ശൗലിന്റെ ഇട
നായകനായിരുന്നു അയാൾ. അയാളെ യഹോ
വയുടെ സന്നിധിയിൽ തടഞ്ഞുവച്ചിരുന്നു.

9ദാവീദ് അഹീമേലെക്കിനോടു ചോദിച്ചു,
“ഇവിടെ ഒരു വാളോ കുന്തമോ ഉണ്ടോ? രാജാ
വിന്റെ നിയോഗം പരമപ്രധാനമാണ്. എനി
ക്കു വേഗം പുറപ്പെടേണ്ടിവന്നതിനാൽ ഞാനെ
ന്റെ വാളോ മറ്റായുധങ്ങളോ എടുത്തില്ല.”

10പുരോഹിതൻ മറുപടി പറഞ്ഞു, “ഫെലി
സ്ത്യനായ ഗൊല്യാത്തിന്റെ വാൾ മാത്രമേ
ഇവിടെയുള്ളു. ഇത് ഏലാതാഴ്വരയിൽ വച്ച്
നീ അവനെ കൊന്ന് നേടിയ വാളാണ്. അത്
ഏഫോദിനു പിന്നിൽ ഒരു തുണിയിൽ പൊതി
ഞ്ഞിരിപ്പുണ്ട്. വേണമെങ്കിൽ നിനക്കതെടു
ക്കാം” ദാവീദു പറഞ്ഞു, “അതെനിക്കു തരിക.
ഗൊല്യാത്തിന്റെ വാളുപോലെ മറ്റൊരു വാളു
മില്ല!”

### ഗത്തിലെ ശത്രുക്കളുടെ നേർക്ക് ദാവീദ് ഓടുന്നു

11അന്ന് ദാവീദ് ശൗലിൽനിന്നും ഓടിയ
കന്നു. ദാവീദ് ഗത്തിലെ രാജാവായ ആഖീശി
ന്റെയടുത്തേക്കു പോയി. 12ആഖീശിന്റെ
ഉദ്യോഗസ്ഥന്മാർക്ക് അതിഷ്ടമായില്ല. അവർ
പറഞ്ഞു, “യിസ്രായേൽദേശത്തെ രാജാവായ
ദാവീദാണിത്. അവനെപ്പറ്റിയാണ് യിസ്രായേ
ലുകാർ പാടുന്നത്. അവനെപ്പറ്റിയുള്ള ഈ
ഗാനം പാടി അവർ നൃത്തം വയ്ക്കുന്നു:

“ശൗൽ ആയിരം ശത്രുക്കളെ കൊന്നു.
എന്നാൽ ദാവീദ് പതിനായിരം ശത്രുക്കളെ
കൊന്നു!”

13അവർ പറഞ്ഞത് ദാവീദ് നന്നായി ശ്രദ്ധി
ച്ചു. ദാവീദിന് ഗത്തിലെ രാജാവായ ആഖീ
ശിനെ ഭയമായിരുന്നു. 14അതിനാൽ ദാവീദ്
ആഖീശിനും അവന്റെ ഉദ്യോഗസ്ഥന്മാർക്കും
മുമ്പിൽ ഭ്രാന്തഭിനയിച്ചു. അവരോടൊപ്പമു
ണ്ടായിരുന്നപ്പോളൊക്കെ ദാവീദ് ഭ്രാന്തഭിന
യിച്ചു. അവൻ കവാടങ്ങളിൽ തുപ്പി. തന്റെ
താടിയിലും തുപ്പൽ വീഴിച്ചു. 15ആഖീശ് തന്റെ
ഉദ്യോഗസ്ഥന്മാരോടു പറഞ്ഞു, “അയാളെ
നോക്ക്! ഭ്രാന്തൻ! നിങ്ങളെന്തിനാണ് അവനെ
എന്റെയടുത്തു കൊണ്ടുവന്നത്? 16എനിക്ക്
ആവശ്യത്തിന് ഭ്രാന്തന്മാരുണ്ട്. എന്റെ മുമ്പിൽ
ഈ ഭ്രാന്തനെ നിങ്ങൾ കൊണ്ടുവരേണ്ടിയിരു
ന്നില്ല! മേലിൽ ഇയാളെ എന്റെ ഭവനത്തിൽ
കയറാനനുവദിക്കരുത്!”

### ദാവീദ് പല സ്ഥലങ്ങളിൽ പോകുന്നു

22 ദാവീദ് ഗത്ത് വിട്ടു. അദുല്ലാംഗുഹയിൽ
അവൻ അഭയം പ്രാപിച്ചു. ദാവീദ് അദു
ല്ലാമിലുണ്ടെന്ന് ദാവീദിന്റെ സഹോദരന്മാരും
ബന്ധുക്കളും കേട്ടു. അവർ ദാവീദിനെ
കാണാൻ അവിടെയെത്തി. 2അനേകംപേർ
ദാവീദിനോടു ചേർന്നു. പലതരം കുഴപ്പങ്ങളിൽ
പ്പെട്ടവരും അക്കൂട്ടത്തിലുണ്ടായിരുന്നു. വലിയ
കടബാധ്യതകളുള്ളവരും ഉണ്ടായിരുന്നു. ജീവിത
ത്തിൽ തൃപ്തി വരാത്തവരുമുണ്ടായിരുന്നു.
അത്തരമാളുകളെല്ലാം ദാവീദിനോടു ചേരു
കയും ദാവീദ് അവരുടെ നേതാവാകുകയും
ചെയ്തു. ഏകദേശം നാനൂറോളം പേർ ദാവീദി
നോടൊപ്പമുണ്ടായിരുന്നു.

3ദാവീദ് അദുല്ലാം വിട്ട് മോവാബിലെ മിസ്
പയിലേക്കു പോയി. മോവാബിലെ രാജാവി
നോടു ദാവീദു പറഞ്ഞു, “ദൈവം എന്നോടെ
ന്താണു ചെയ്യാൻ പോകുന്നതെന്ന് ഞാൻ അറി
യുംവരെ എന്റെ മാതാപിതാക്കൾ അങ്ങയോ
ടൊത്തു കഴിയാൻ അനുവദിച്ചാലും.” 4അതി
നാൽ ദാവീദ് തന്റെ മാതാപിതാക്കളെ
മോവാബുരാജാവിനെ ഏല്പിച്ച് പുറത്തേക്കിറ
ങ്ങി വന്നു. ദാവീദ് കോട്ടയിലായിരുന്നത്രയും
കാലം അവന്റെ മാതാപിതാക്കൾ രാജാവിനോ
ടൊപ്പം കഴിഞ്ഞു.

5എന്നാൽ പ്രവാചകനായ ഗാദ് ദാവീദി
നോടു പറഞ്ഞു, “കോട്ടയിൽ തങ്ങരുത്. യെഹൂ
ദയിലേക്കു പോകുക.” അതിനാൽ ദാവീദ്
അവിടം വിട്ട് ഹേരെത്ത് വനത്തിലേക്കു
പോയി.

### അഹീമേലെക്കിന്റെ കുടുംബത്തെ ശൗൽ തകർക്കുന്നു

6ജനങ്ങൾ ദാവീദിനെയും അവന്റെയാളുക
ളെയുംപറ്റി അറിഞ്ഞതായി ശൗൽ കേട്ടു.
അവൻ ഗിബെയയിലെ കുന്നിൻപുറത്ത് ഒരു
മരച്ചുവട്ടിൽ ഇരിക്കുകയായിരുന്നു. ശൗലി
ന്റെ കയ്യിൽ അവന്റെ കുന്തവും ഉണ്ടായി
രുന്നു. അവന്റെ ഉദ്യോഗസ്ഥന്മാരെല്ലാം അവ
ന്റെ ചുറ്റുമുണ്ടായിരുന്നു. 7തനിക്കു ചുറ്റും
നിന്നിരുന്ന ഉദ്യോഗസ്ഥന്മാരോടു ശൗൽ പറ
ഞ്ഞു, “ബെന്യാമീൻകാരേ, ശ്രദ്ധിക്കുക! യിശ്ശാ
യിയുടെ പുത്രനായ ദാവീദ് നിങ്ങൾക്കു വയ
ലുകളും മുന്തിരിത്തോപ്പുകളും തരുമെന്ന്
നിങ്ങൾ കരുതുന്നുണ്ടോ? ദാവീദ് നിങ്ങളെ
സ്ഥാനക്കയറ്റം തന്ന് ശതാധിപന്മാരും സഹസ്രാ
ധിപന്മാരുമാക്കുമെന്ന് നിങ്ങൾ കരുതുന്നുണ്ടോ?
8നിങ്ങൾ എനിക്കെതിരെ ഗൂഢാലോചന നട
ത്തുകയാണ്! നിങ്ങൾ രഹസ്യപദ്ധതികളിട്ടു.
നിങ്ങളിലാരും എന്റെ പുത്രൻ യോനാഥാനെ
പ്പറ്റി എന്നോടു പറഞ്ഞില്ല. യിശ്ശായിയുടെ
പുത്രനുമായി അവൻ ഒരു കരാറുണ്ടാക്കിയ
കാര്യവും നിങ്ങൾ എന്നോടു പറഞ്ഞില്ല! നിങ്ങ
ളിലൊരുത്തനും എന്നെക്കുറിച്ച് ദു:ഖമില്ല.
എന്റെ പുത്രൻ യോനാഥാൻ ദാവീദിനെ
പ്രോത്സാഹിപ്പിച്ചിരുന്നുവെന്ന് നിങ്ങളിലാരും
എന്നോടു പറഞ്ഞില്ല. ഒളിച്ചിരുന്ന് എന്നെ
ആക്രമിക്കാൻ യോനാഥാൻ എന്റെ ഭൃത്യനായ
ദാവീദിനോടു പറഞ്ഞു! ദാവീദ് ഇപ്പോൾ
ചെയ്യുന്നതും അതു തന്നെ!”

9എദോമ്യനായ ദോവേഗ് ശൗലിന്റെ ഉദ്യോ
ഗസ്ഥന്മാരോടൊപ്പം ഉണ്ടായിരുന്നു. ദോവേഗ്
പറഞ്ഞു, “യിശ്ശായിയുടെ പുത്രനായ ദാവീ
ദിനെ ഞാൻ നോബിൽ കണ്ടു. അഹീതൂബി

ൻെറ പുത്രനായ അഹീമേലെക്കിനെ കാണാൻ
വന്നതാണ് ദാവീദ്. 10അഹീമേലെക്ക് ദാവീ
ദിനുവേണ്ടി യഹോവയോടു പ്രാർത്ഥിച്ചു.
അഹീമേലെക്ക് ദാവീദിനു ഭക്ഷണം കൊടുത്തു.
ഫെലിസ്ത്യനായ ഗൊല്യാത്തിൻെറ വാളും
അഹീമേലെക്ക് ദാവീദിനു നൽകി.”

11അനന്തരം പുരോഹിതനെ തൻെറ മുമ്പിൽ
കൊണ്ടുവരാൻ ശൌൽ ഉത്തരവിട്ടു. അഹീതൂ
ബിൻെറ പുത്രനായ അഹീമേലെക്കിനേയും
അവൻെറ മുഴുവൻ ബന്ധുക്കളേയും പിടിച്ചു
കൊണ്ടുവരണമെന്നായിരുന്നു ശൌലിൻെറ
കല്പന. അഹീമേലെക്കിൻെറ ബന്ധുക്കൾ
നോബിലെ പുരോഹിതന്മാരായിരുന്നു. അവ
രെല്ലാം രാജാവിൻെറ മുമ്പിലെത്തി. 12ശൌൽ
അഹീമേലെക്കിനോടു പറഞ്ഞു, “അഹീതൂബി
ൻെറ പുത്രാ ശ്രദ്ധിക്കുക.” അഹീമേലെക്ക് മറു
പടി പറഞ്ഞു, “ശരി പ്രഭോ.”

13ശൌൽ അഹീമേലെക്കിനോടു പറഞ്ഞു,
“നീയും യിശ്ശായിയുടെ പുത്രനായ ദാവീദും
എന്തിനാണ് എനിക്കെതിരെ ഗൂഢാലോചന
നടത്തുന്നത്? നീ ദാവീദിന് അപ്പവും വാളും
നൽകി! നീ അവനുവേണ്ടി ദൈവത്തോടു
പ്രാർത്ഥിച്ചു. ഇപ്പോൾ ദാവീദ് എന്നെ ആക്രമി
ക്കാൻ കാത്തിരിക്കുന്നു!”

14അഹീമേലെക്ക് മറുപടി പറഞ്ഞു, “ദാവീദ്
അങ്ങയോട് വളരെ വിശ്വാസമുള്ളവനാണ്.
അങ്ങയുടെ മറ്റൊരുദ്യോഗസ്ഥനും അങ്ങയോട്
ഇത്ര വിശ്വാസമുള്ളവനായിട്ടില്ല. ദാവീദ് അങ്ങ
യുടെ സ്വന്തം ജാമാതാവാണ്. അങ്ങയുടെ
അംഗരക്ഷകരുടെ നായകനാണ് ദാവീദ്. അങ്ങ
യുടെ കുടുംബക്കാർ ദാവീദിനെ ആദരിക്കു
ന്നുണ്ട്. 15ആദ്യമായല്ല ദാവീദിനുവേണ്ടി ഞാൻ
ദൈവത്തോടു പ്രാർത്ഥിച്ചത്. മാത്രവുമല്ല
എന്നെയോ എൻെറ ബന്ധുക്കളിലാരെയുമോ
കുറ്റപ്പെടുത്തരുത്. ഞങ്ങൾ അങ്ങയുടെ ദാസ
ന്മാർ. എന്താണ് സംഭവിക്കുന്നതെന്ന് എനിക്കറി
വില്ല.”

16പക്ഷേ രാജാവു പറഞ്ഞു, “അഹീമേലെക്ക്,
നീയും നിൻെറ എല്ലാ ബന്ധുക്കളും മരിക്കണം!”
17അനന്തരം തൻെറ വശത്തു നിന്ന കാവൽക്കാ
രോടു രാജാവു പറഞ്ഞു, “യഹോവയുടെ
പുരോഹിതന്മാരെ കൊല്ലുക. അവർ ദാവീ
ദിൻെറ പക്ഷക്കാരായതിനാലാണങ്ങനെ
ചെയ്യേണ്ടത്. ദാവീദ് ഓടിപ്പോവുകയാണെന്ന
റിയാമായിരുന്നിട്ടും അവരത് എന്നോടു പറ
ഞ്ഞില്ല!” എന്നാൽ യഹോവയുടെ പുരോഹിത
ന്മാരെ ഉപദ്രവിക്കാൻ രാജാവിൻെറ ഉദ്യോഗ
സ്ഥന്മാർ വിസമ്മതിച്ചു. 18അതിനാൽ രാജാവ്
ദോവേഗിനോടു കല്പിച്ചു, “ദോവേഗ്, പുരോ
ഹിതന്മാരെ നീ കൊല്ലുക.” അതിനാൽ എദോ
മ്യനായ ദോവേഗ് പോയി പുരോഹിതന്മാരെ
വധിച്ചു. അന്ന് ദോവേഗ് എൺപത്തഞ്ചു
പുരോഹിതന്മാരെ വധിച്ചു. 19നോബായിരുന്നു
പുരോഹിതന്മാരുടെ നഗരം. ദോവേഗ് തൻെറ
വാളുകൊണ്ട് സ്ത്രീപുരുഷന്മാരെയും കുട്ടിക
ളെയും ശിശുക്കളെയും വധിച്ചു. അവരുടെ പശു
ക്കളെയും കഴുതകളെയും ആടുകളെയും
ദോവേഗ് വധിച്ചു.

20പക്ഷേ അഹീമേലെക്കിൻെറ പുത്രനായ
അബ്യാഥാർ രക്ഷപ്പെട്ടു. അവൻ ഓടിപ്പോയി
ദാവീദിനോടു ചേർന്നു. 21യഹോവയുടെ
പുരോഹിതന്മാരെ ശൌൽ കൊന്നതായി
അബ്യാഥാർ ദാവീദിനോടു പറഞ്ഞു. 22അ
പ്പോൾ ദാവീദ് അവനോടു പറഞ്ഞു, “എദോ
മ്യനായ ദോവേഗിനെ ഞാൻ നോബിൽ കണ്ടി
രുന്നു. അവൻ ശൌലിനോടു പറയുമെന്ന്
ഞാനറിഞ്ഞു. നിൻെറ കുടുംബക്കാരുടെ മരണ
ത്തിന് ഞാനാണ് ഉത്തരവാദി. 23നിങ്ങളെ
കൊല്ലാൻ ശ്രമിച്ചവന് എന്നെയും കൊല്ലണ
മെന്നാണ് ആഗ്രഹം. എന്നോടൊപ്പം കഴിയുക.
ഭയപ്പെടേണ്ട, നീ എന്നോടൊപ്പം സുരക്ഷിത
നായിരിക്കും.”

### ദാവീദ് കെയീലയിൽ

23 ജനങ്ങൾ ദാവീദിനോടു പറഞ്ഞു, “ഇതാ
ഫെലിസ്ത്യർ കെയീലയ്ക്കെതിരെ
യുദ്ധം ചെയ്യുന്നു. മെതിക്കളത്തിൽനിന്നും
അവർ നെല്ലു കവരുകയാണ്.”

2ദാവീദ് യഹോവയോടു ചോദിച്ചു, “ഞാൻ
പോയി ഈ ഫെലിസ്ത്യരോടു യുദ്ധം ചെയ്യ
ണോ?” യഹോവ ദാവീദിനോടു മറുപടി പറ
ഞ്ഞു, “വേണം, പോയി ഫെലിസ്ത്യരെ ആക്ര
മിക്കുക. കെയീലയെ രക്ഷിക്കുക.”

3പക്ഷേ ദാവീദിൻെറ ആളുകൾ അവനോടു
പറഞ്ഞു, “നമ്മൾ ഇവിടെ യെഹൂദയിൽ വളരെ
ഭയന്നു കഴിയുകയാണ്. ഫെലിസ്ത്യസൈന്യം
ഉള്ളിടത്തേക്കു പോയാൽ നമ്മൾ എത്രമാത്രം
ഭയക്കുമെന്നൊന്നു ചിന്തിച്ചുനോക്കൂ.”

4ദാവീദ് വീണ്ടും യഹോവയോടു ചോദിച്ചു.
യഹോവ ദാവീദിനോടു മറുപടി പറഞ്ഞു,
“കെയീലയിലേക്കിറങ്ങിച്ചെല്ലൂ. ഫെലിസ്ത്യ
രെ തോല്പിക്കാൻ ഞാൻ നിന്നെ സഹായിക്കാം.”
5അതിനാൽ ദാവീദും സൈന്യവും കെയീല
യിലേക്കു പോയി. ദാവീദിൻെറ സൈന്യം
ഫെലിസ്ത്യരോടേറ്റുമുട്ടി. അവർ ഫെലി
സ്ത്യരെ തോല്പിച്ച് അവരുടെ കന്നുകാലികളെ
പിടിച്ചെടുത്തു. അങ്ങനെ ദാവീദ് കെയീല
ക്കാരെ രക്ഷിച്ചു. 6(ദാവീദിൻെറയടുത്തേക്കോടി
പ്പോയപ്പോൾ അബ്യാഥാർ ഒരു ഏഫോദും
കൈയിലെടുത്തിരുന്നു.)

7ദാവീദ് ഇപ്പോൾ കെയീലയിലുണ്ടെന്ന
കാര്യം ജനങ്ങൾ ശൌലിനോടു പറഞ്ഞു.
ശൌൽ പറഞ്ഞു, “ദാവീദിനെ എനിക്കു ദൈവം
കൊണ്ടുതന്നതാണ്! ദാവീദ് സ്വയം കുരുക്കിലാ
യിരിക്കുന്നു. കവാടങ്ങളും സാക്ഷകളുമുള്ള ഒരു
പട്ടണത്തിലേക്കാണവൻ പോയിരിക്കുന്നത്.”
8ശൌൽ തൻെറ സൈന്യത്തെ ഒരു യുദ്ധത്തി
നായി വിളിച്ചുകൂട്ടി. അവർ കെയീലയിലേക്കി
റങ്ങിച്ചെന്ന് ദാവീദിനെയും സൈന്യത്തെയും
ആക്രമിക്കാൻ തയ്യാറായി. 9ശൌൽ തനിക്കെ
തിരെ പദ്ധതികളിടുകയാണെന്ന് ദാവീദ് മന
സ്സിലാക്കി. അപ്പോൾ ദാവീദ് പുരോഹിതനായ
അബ്യാഥാരോടു പറഞ്ഞു, “ഏഫോദ് കൊണ്ടു
വരൂ.”

10ദാവീദ് പ്രാർത്ഥിച്ചു, “യിസ്രായേലിൻെറ
ദൈവമാകുന്ന യഹോവേ, ശൌൽ കെയീലയി
ലേക്കു വന്ന് ഞാൻ മൂലം ഈ നഗരം നശിപ്പി
ക്കാനൊരുങ്ങുന്നതായി ഞാൻ അറിയുന്നു.
11ശൌൽ കെയീലയിലേക്കു വരുമോ? കെയീല
ക്കാർ എന്നെ ശൌലിനു കൊടുക്കുമോ? യിസ്രാ
യേലിൻെറ ദൈവമാകുന്ന യഹോവേ, ഞാൻ
അവിടുത്തെ ദാസൻ! ദയവായി എന്നോടു
പറഞ്ഞാലും!” യഹോവ മറുപടി പറഞ്ഞു,
“ശൌൽ വരും.”

12ദാവീദ് വീണ്ടും ചോദിച്ചു, “കെയീലയിലെ
ജനങ്ങൾ എന്നെയും എൻെറയാളുകളെയും
ശൌലിന് കൊടുക്കുമോ?” യഹോവ മറുപടി
പറഞ്ഞു, “അവർ ചെയ്യും.” 13അതിനാൽ

ദാവീദും അവന്റെയാളുകളും കെയീലാ വിട്ടു.
ദാവീദിനോടൊപ്പം അറുന്നൂറു പേരോളം
പോയിരുന്നു. അവർ ഓരോ സ്ഥലങ്ങളിലേ
ക്കും നീങ്ങിക്കൊണ്ടിരിക്കുകയായിരുന്നു. ദാവീദ്
കെയീലയിൽനിന്നും രക്ഷപ്പെട്ടതായി ശൌൽ
മനസ്സിലാക്കി. അതിനാൽ ശൌൽ ആ നഗര
ത്തിലേക്കു പോയില്ല.

### ശൌൽ ദാവീദിനെ ഓടിക്കുന്നു

14ദാവീദ് മരുഭൂമിയിലേക്കു പോകുകയും
അവിടെയുള്ള കോട്ടയിൽ തങ്ങുകയും
ചെയ്തു. സീഫ് മരുഭൂമിയിലെ കുന്നിൻപ്രദേ
ശത്തേക്കും ദാവീദ് പോയി. ഓരോ ദിവസവും
ശൌൽ ദാവീദിനെ അന്വേഷിച്ചു. എന്നാൽ
ദാവീദിനെ പിടിക്കാൻ യഹോവ ശൌലിനെ
അനുവദിച്ചില്ല.
15സീഫ് മരുഭൂമിയിലെ ഹോരേശിലായിരുന്നു
ദാവീദ്. ശൌൽ തന്നെ കൊല്ലാൻ വരുന്നെന്ന്
അവൻ ഭയന്നു. 16പക്ഷേ ശൌലിന്റെ പുത്ര
നായ യോനാഥാൻ ദാവീദിനെ കാണാൻ
ഹോരെശിലേക്കു പോയി. യോനാഥാൻ ദാവീ
ദിൽ ശക്തമായ ദൈവവിശ്വാസമുണ്ടാകാൻ
സഹായിച്ചു. 17യോനാഥാൻ ദാവീദിനോടു
പറഞ്ഞു, "ഭയപ്പെടേണ്ട, എന്റെ പിതാവ്
ശൌലിന് നിന്നെ മുറിവേല്പിക്കാൻ കഴിയുക
യില്ല. നീ യിസ്രായേലിന്റെ രാജാവായി
ത്തീരും. ഞാൻ നിന്റെ രണ്ടാമനുമാകും. എന്റെ
പിതാവിനുപോലും ഇതറിയാം." 18യോനാഥാ
നും ദാവീദും യഹോവയുടെ മുമ്പിൽ ഒരു കരാ
റുണ്ടാക്കി. അനന്തരം യോനാഥാൻ വീട്ടിലേക്കു
പോയി. ദാവീദ് ഹോരേശിൽ തങ്ങി.

### സീഫുകാർ ശൌലിനോടു ദാവീദിനെപ്പറ്റി പറയുന്നു

19സീഫുകാർ ഗിബെയയിൽ ശൌലിന്റെയ
ടുത്തു വന്നു. അവർ ശൌലിനോടു പറഞ്ഞു,
"ദാവീദ് ഞങ്ങളുടെ ദേശത്ത് പാത്തിരിപ്പുണ്ട്.
കോട്ടയ്ക്കുള്ളിലാണവൻ. യെശിമോന്റെ
തെക്ക് ഹഖീലാകുന്നിൽ ഹോരേശിലാണ് ആ
കോട്ട. 20രാജാവേ, ഇഷ്ടമുള്ളപ്പോൾ അങ്ങ് ഇറ
ങ്ങിവന്നാലും. ദാവീദിനെ അങ്ങേയ്ക്ക്
പിടിച്ചു തരേണ്ടത് ഞങ്ങളുടെ കടമയാണ്."
21ശൌൽ മറുപടി പറഞ്ഞു, "എന്നെ സഹാ
യിക്കുന്നതിന് യഹോവ നിങ്ങളെ അനുഗ്രഹി
ക്കട്ടെ. 22പോയി അവനെപ്പറ്റി കൂടുതൽ അറി
യുക. ദാവീദ് എവിടെയാണ് തങ്ങുന്നതെന്ന്
അറിയുക. ദാവീദ് അവിടെ ആരെയൊക്കെ
കാണുന്നു എന്നും അറിയുക. ശൌൽ കരുതി,
'ദാവീദ് മിടുക്കനാണ്. അവൻ എന്നെ കുടു
ക്കാൻ ശ്രമിക്കുകയാണ്.' 23ദാവീദ് ഉപയോഗി
ക്കുന്ന എല്ലാ ഒളിസങ്കേതങ്ങളും കണ്ടുപിടി
ക്കുക. അനന്തരം എന്റെ അടുത്തു മടങ്ങിവന്ന്
എന്നോടെല്ലാം പറയുക. അപ്പോൾ ഞാൻ
നിങ്ങളോടൊപ്പം വരാം. ദാവീദ് അവിടെയു
ണ്ടെങ്കിൽ, സകല യെഹൂദാകുടുംബക്കാർക്കിട
യിൽ തെരഞ്ഞാണെങ്കിലും ഞാൻ അവനെ
പിടിക്കും."
24അനന്തരം സീഫുകാർ സീഫിലേക്കു മട
ങ്ങിപ്പോയി. ശൌൽ പിന്നീട് അങ്ങോട്ടു
പോയി.
ദാവീദും അവന്റെയാളുകളും ദാവേർ മരു
ഭൂമിയിലായിരുന്നു. യെശിമോന്റെ തെക്കുള്ള
മരുപ്രദേശത്തായിരുന്നു അവർ. 25ശൌലും
അവന്റെയാൾക്കാരും ദാവീദിനെ തിരക്കിയി
റങ്ങി. പക്ഷേ ജനങ്ങൾ ദാവീദിനു മുന്നറിയി
പ്പു കൊടുത്തു. ശൌൽ അവനെ തെരയുന്നു
ണ്ടെന്ന് അവർ അവനോടു പറഞ്ഞു. അപ്പോൾ
ദാവീദ് മാവോൻ മരുഭൂമിയിലുള്ള "പാറ"യി
ലേക്കു ഇറങ്ങിച്ചെന്നു. ദാവീദ് മാവോൻ മരു
ഭൂമിയിലേക്കു പോയിട്ടുണ്ടെന്ന് ശൌൽ അറി
ഞ്ഞു. അതിനാൽ ദാവീദിനെ കണ്ടുപിടിക്കാൻ
ശൌൽ അങ്ങോട്ടു പോയി.
26ശൌൽ മലയുടെ ഒരു വശത്തായിരുന്നു.
ദാവീദും ആൾക്കാരും അതേ മലയുടെ മറുവശ
ത്തും. ദാവീദ് തിടുക്കത്തിൽ ശൌലിൽനിന്നും
ഓടിപ്പോവുകയായിരുന്നു. ശൌലും അവന്റെ
ഭടന്മാരും ദാവീദിനെയും അവന്റെ ആൾക്കാ
രെയും പിടിയ്ക്കാൻ മലയ്ക്കു ചുറ്റും പോയി.
27അപ്പോൾ ശൌലിന് ഒരു സന്ദേശം ലഭിച്ചു.
ദൂതൻ പറഞ്ഞു, "വേഗം വരിക! ഫെലിസ്ത്യർ
നമ്മെ ആക്രമിക്കുന്നു!" 28അതിനാൽ ദാവീ
ദിനെ പിടിക്കാനുള്ള ശ്രമം ഉപേക്ഷിച്ച് ശൌൽ
ഫെലിസ്ത്യരെ നേരിടാൻ പോയി. അതിനാ
ലാണ് ആ സ്ഥലത്തെ ജനങ്ങൾ "തെന്നുന്ന
പാറ" എന്നു വിളിക്കുന്നത്. 29ദാവീദ് മാവോൻ
മരുഭൂമി വിട്ട് ഏൻഗെദിയിലെ കോട്ടയിലേക്കു
പോയി.

### ദാവീദ് ശൌലിനെ നാണം കെടുത്തുന്നു

24 ശൌൽ ഫെലിസ്ത്യരെ ഓടിക്കുകയാ
യിരുന്നപ്പോൾ ജനങ്ങൾ ശൌലിനോടു
പറഞ്ഞു, "ഏൻഗെദിക്കടുത്തുള്ള ഒരു മരുഭൂമി
യിൽ ദാവീദുണ്ട്."
2അതിനാൽ ശൌൽ യിസ്രായേലിൽനിന്നും
മൂവായിരം പേരെ തെരഞ്ഞെടുത്തു. അവരെ
യും കൂട്ടി ശൌൽ ദാവീദിനെയും സംഘ
ത്തെയും തെരയാൻ തുടങ്ങി. അവർ കാട്ടാട്ടിൻ
പാറയ്ക്കടുത്ത് അന്വേഷിച്ചു. 3പാതയോടു
ചേർന്നുള്ള ആട്ടിൻകൂട്ടിലേക്കു ശൌൽ പ്രവേ
ശിച്ചു. അവിടെ അടുത്ത് ഒരു ഗുഹ ഉണ്ടായി
രുന്നു. ശൌൽ വിസർജ്ജനത്തിനായി ആ ഗുഹ
യ്ക്കുള്ളിലേക്കു കയറി. ഗുഹയുടെ ഏറ്റവും
പിന്നിലായി ദാവീദും അവന്റെ ആളുകളും
ഒളിച്ചിരിപ്പുണ്ടായിരുന്നു. 4കൂടെയുള്ളവർ ദാവീ
ദിനോടു പറഞ്ഞു, "യഹോവ പറഞ്ഞ ദിവ
സം ഇന്നാണ്! യഹോവ നിന്നോടു പറഞ്ഞു,
'നിന്റെ ശത്രുക്കളെ ഞാൻ നിന്നെ ഏല്പിക്കും.
അപ്പോൾ നിനക്കു നിന്റെ ശത്രുവിനോട്
ഇഷ്ടമുള്ളതു ചെയ്യാം.'"
അനന്തരം ദാവീദ് ഇഴഞ്ഞ് ശൌലിനോടു
കൂടുതൽ അടുത്തു. ശൌലിന്റെ കുപ്പായ
ത്തിന്റെ മൂല ദാവീദ് മുറിച്ചു. ശൌൽ ദാവീ
ദിനെ കണ്ടില്ല. 5പിന്നീട് ദാവീദിന് അങ്ങനെ
ചെയ്തതിൽ ദു:ഖം തോന്നി. 6ദാവീദ് തന്റെ
ആളുകളോടു പറഞ്ഞു, "ശൌലിനെതിരെ
അങ്ങനെ എന്തെങ്കിലും ചെയ്യുന്നതിൽനിന്നും
യഹോവ എന്നെ തടഞ്ഞെങ്കിൽ! ശൌൽ
യഹോവയുടെ തെരഞ്ഞെടുക്കപ്പെട്ട രാജാവാ
ണ്. ഞാൻ ശൌലിനെ ഒന്നും ചെയ്യാൻ പാടില്ല.
അദ്ദേഹം യഹോവയുടെ തെരഞ്ഞെടുക്കപ്പെട്ട
രാജാവാണ്" 7തന്റെ ആളുകളെ തടയാനാണ്
ദാവീദ് ഇങ്ങനെ പറഞ്ഞത്. ശൌലിനെ ഉപ
ദ്രവിക്കാൻ ദാവീദ് അവരെ അനുവദിച്ചില്ല.
ശൌൽ ഗുഹയിൽനിന്നിറങ്ങി തന്റെ വഴി
യേ പോയി. 8ദാവീദ് ഗുഹയിൽനിന്നും പുറത്തു
വന്നു. ദാവീദ് ശൌലിനെ വിളിച്ചു, "എന്റെ
യജമാനനായ രാജാവേ!" ശൌൽ പുറകോട്ടു
തിരിഞ്ഞുനോക്കി. ദാവീദ് തന്റെ മുഖം

കുനിച്ചു നമസ്കരിച്ചു. 9ദാവീദ്, ശൌലി
നോടു പറഞ്ഞു, "'ദാവീദ് അങ്ങയെ ഉപദ്രവി
ക്കാനാലോചിക്കുന്നു' എന്നു ആളുകൾ പറയു
ന്നതിന് അങ്ങ് എന്തിനാണ് കാതുകൊടുക്കു
ന്നത്? 10ഞാൻ അങ്ങയെ ഉപദ്രവിക്കില്ല! അങ്ങ
യ്ക്കത് അങ്ങയുടെ കണ്ണുകൊണ്ട് തന്നെ
കാണാം! യഹോവ ഇന്ന് ഗുഹയിൽ അങ്ങയെ
പിടിക്കാൻ എനിക്കവസരം തന്നു! പക്ഷേ
അങ്ങയെ കൊല്ലാൻ ഞാൻ തയ്യാറായില്ല. ഞാൻ
അങ്ങയോടു കാരുണ്യം കാട്ടി! ഞാൻ പറഞ്ഞു,
'ഞാൻ എന്റെ യജമാനനെ ഉപദ്രവിക്കില്ല.
ശൌൽ യഹോവയുടെ തെരഞ്ഞെടുക്കപ്പെട്ട
രാജാവാണ്!' 11എന്റെ കൈയിലുള്ള ഒരു തുണി
ക്കഷണത്തിലേക്കു നോക്കുക. അങ്ങയുടെ മേല
ങ്കിയുടെ ഒരു മൂല ഞാൻ മുറിച്ചെടുത്തു.
എനിക്ക് അങ്ങയെ കൊല്ലാമായിരുന്നു. പക്ഷേ
ഞാൻ അത് ചെയ്തില്ല! ഇപ്പോൾ അങ്ങയെ
ഇതു മനസ്സിലാക്കിത്തരാൻ ഞാനാഗ്രഹി
ക്കുന്നു! ഞാൻ അങ്ങയ്ക്കെതിരായി ഒരു പാപ
വും ചെയ്തില്ല എന്നെനിക്കു തെളിയിക്കണ
മായിരുന്നു! ഞാൻ അങ്ങയോടു ഒരു തെറ്റും
ചെയ്തിട്ടില്ല! പക്ഷേ അങ്ങ് എന്നെ വേട്ടയാടി
കൊല്ലാൻ ശ്രമിക്കുന്നു. 12യഹോവ ന്യായവിധി
നടത്തട്ടെ! അങ്ങ് എന്നോടു ചെയ്ത തെറ്റിന്
യഹോവ അങ്ങയെ ശിക്ഷിക്കട്ടെ! പക്ഷേ ഞാൻ
അങ്ങയോടു ഏറ്റുമുട്ടുകയില്ല. 13ഒരു പഴഞ്ചൊ
ല്ലുണ്ട്: 'ദുഷ്ടന്മാരിൽ നിന്നേ ദുഷ്ടതകൾ വരൂ!'
ഞാനൊരു തിന്മയും ചെയ്തിട്ടില്ല!
ഞാനൊരു ചീത്തയാളല്ല! ഞാൻ അങ്ങയെ ഉപ
ദ്രവിക്കില്ല. 14ആരെയാണ് അങ്ങ് പിന്തുടരു
ന്നത്? ആർക്കെതിരെ യുദ്ധം ചെയ്യാനാണ്
യിസ്രായേൽരാജാവ് വരുന്നത്? അങ്ങയെ മുറി
വേല്പിക്കുന്ന ഒരുവനെയല്ല അങ്ങ് ഓടിക്കുന്നത്.
ചത്ത ഒരു പട്ടിയേയോ ചെള്ളിനേയോ ഓടിക്കു
മ്പോലെയാണത്. 15യഹോവ ന്യായധിപനാ
യിരിക്കട്ടെ. അങ്ങയ്ക്കും എനിക്കുമിടയിൽ
യഹോവ നിശ്ചയിക്കട്ടെ. യഹോവ എന്നെ
പിന്തുണയ്ക്കുകയും എന്റെ ഭാഗം ശരിയാ
ണെന്ന് കാണിക്കുകയും ചെയ്യും. യഹോവ
എന്നെ അങ്ങയിൽനിന്നും രക്ഷിക്കും."
16ദാവീദ് സംസാരിക്കുന്നതു നിർത്തി. ശൌൽ
ചോദിച്ചു, "അതു നിന്റെ ശബ്ദമാണോ
എന്റെ പുത്രനായ ദാവീദേ?" അനന്തരം
ശൌൽ വളരെയധികം കരയാൻ തുടങ്ങി.
ശൌൽ വളരെയധികം കരഞ്ഞു. 17ശൌൽ പറ
ഞ്ഞു, "നീയാണു ശരി; ഞാൻ തെറ്റും. നീ
എന്നോടു നന്മ കാട്ടി. ഞാൻ നിന്നോടു തിന്മ
യാണ് കാട്ടിയത്. 18നിന്റെ സദ്പ്രവൃത്തികളെ
പ്പറ്റി നീ എന്നോടു പറഞ്ഞു. യഹോവയാണ്
എന്നെ നിന്റെ അടുത്തേക്കു കൊണ്ടുവന്നത്.
പക്ഷേ നീ എന്നെ കൊന്നില്ല. 19ഞാൻ നിന്റെ
ശത്രുവല്ലെന്ന് ഇതു കാണിക്കുന്നു. ആരും തന്റെ
ശത്രുവിനെ പിടിച്ചിട്ട് വെറുതെ വിടുകയില്ല!
അവൻ തന്റെ ശത്രുവിനോടു നന്മ കാട്ടുക
യില്ല. ഇന്ന് എന്നോടു നന്മ കാട്ടിയതിന്
യഹോവ നിനക്കു പ്രതിഫലം തരുമെന്ന് ഞാൻ
ആശിക്കുന്നു. 20നീ പുതിയ രാജാവാകുമെന്ന്
എനിക്കറിയാം. യിസ്രായേലിനെ നീ ഭരിക്കും.
21ഇപ്പോൾ നീ എന്നോടു ഒരു പ്രതിജ്ഞ
ചെയ്യുക. എന്റെ പിൻഗാമികളെ കൊല്ലുക
യില്ലെന്ന് യഹോവയുടെ നാമത്തിൽ പ്രതി
ജ്ഞ ചെയ്യുക. എന്റെ നാമം എന്റെ പിതൃ
ഗോത്രത്തിൽനിന്നും ഉന്മൂലനം ചെയ്യുകയില്ലെ
ന്ന് ഉറപ്പു തരിക."
22അതിനാൽ ദാവീദ് ശൌലിനോടു പ്രതി
ജ്ഞ ചെയ്തു. ശൌലിന്റെ കുടുംബത്തെ വധി
ക്കുകയില്ലെന്ന് ദാവീദ് വാഗ്ദാനം ചെയ്തു.
അനന്തരം ശൌൽ വീട്ടിലേക്കു മടങ്ങി. ദാവീദും
ആൾക്കാരും കോട്ടയിലേക്കും മടങ്ങി.

## ദാവീദും നാബാൽ എന്ന ദുഷ്ടനും

25 ശമൂവേൽ മരിച്ചു. യിസ്രായേലുകാർ
എല്ലാവരും ഒത്തുകൂടി ശമൂവേലിന്റെ
മരണത്തിൽ ദു:ഖം പ്രകടിപ്പിച്ചു. അവർ ശമൂ
വേലിനെ രാമയിൽ അവന്റെ ഭവനത്തിന
ടുത്ത് അടക്കി. അനന്തരം ദാവീദ് പാരാൻ മരു
ഭൂമിയിലേക്കു പോയി.
2മാവോനിൽ ധനികനായ ഒരാൾ ജീവിച്ചി
രുന്നു. അയാൾക്ക് മൂവായിരം ചെമ്മരിയാടു
കളും ആയിരം കോലാടുകളും ഉണ്ടായിരുന്നു.
അയാൾ കർമ്മേലിൽ ചില വ്യാപാരങ്ങൾ നട
ത്തുകയായിരുന്നു. അയാൾ തന്റെ ചെമ്മരിയാ
ടുകളുടെ രോമം മുറിക്കാൻ കർമ്മേലിലേക്കു
പോയി. 3നാബാൽ എന്നായിരുന്നു അയാളുടെ
പേര്. കാലേബിന്റെ കുടുംബക്കാരനായിരുന്നു
അയാൾ അബീഗയിൽ എന്നായിരുന്നു നാബാ
ലിന്റെ ഭാര്യയുടെ പേര്. അവൾ വിവേക
ശാലിയും സുന്ദരിയുമായിരുന്നു. പക്ഷേ
നാബാൽ ഒരു മുശടനും ദുഷ്ടനുമായിരുന്നു.
4നാബാൽ തന്റെ ചെമ്മരിയാടുകളുടെ
രോമം മുറിക്കുകയാണെന്ന് ദാവീദ് മരുഭൂമി
യിൽ വെച്ച് കേട്ടു. 5നാബാലിനോടു സംസാ
രിക്കാൻ ദാവീദ് പത്തു യുവാക്കളെ അയച്ചു.
ദാവീദ് അവരോടു പറഞ്ഞു, "കർമ്മേലിലേക്കു
പോകുക. നാബാലിനെ കണ്ട് എനിക്കുവേണ്ടി
അവനെ അഭിവാദ്യം ചെയ്യുക." 6ദാവീദ്,
നാബാലിനുള്ള ഈ സന്ദേശം അവരുടെ വശം
കൊടുത്തയച്ചു, "അങ്ങയ്ക്കും കുടുംബത്തിനും
ക്ഷേമമെന്നു കരുതട്ടെ. അങ്ങയ്ക്കുള്ളതെല്ലാം
നന്നായിരിക്കുമെന്നു കരുതട്ടെ. 7അങ്ങ് അങ്ങ
യുടെ ചെമ്മരിയാടുകളുടെ രോമം മുറിയ്ക്കുക
യാണെന്ന് ഞാൻ കേട്ടു. അങ്ങയുടെ ഇടയ
ന്മാർ കുറച്ചു നേരം ഞങ്ങളോടൊപ്പമുണ്ടായി
രുന്നു. ഞങ്ങൾ അവരോടു തെറ്റൊന്നും ചെയ്തു
മില്ല. അവർ കർമ്മേലിലായിരുന്നപ്പോൾ അങ്ങ
യുടെ ഇടയന്മാരിൽനിന്നും ഞങ്ങൾ ഒന്നും എടു
ത്തതുമില്ല. 8അങ്ങയുടെ ഭൃത്യന്മാരോടു ചോദി
ച്ചാൽ ഇത് സത്യമാണെന്ന് അവർ പറയും.
ദയവായി എന്റെ യുവാക്കളോടു ദയ കാട്ടിയാ
ലും. ഞങ്ങൾ ഈ ആഹ്ലാദവേളയിൽ അങ്ങ
യുടെ അടുത്തേക്കു വരുന്നു. അങ്ങയ്ക്കു കഴിയു
ന്നത് ഈ ചെറുപ്പക്കാർക്കു നൽകിയാലും. അങ്ങ
യുടെ സ്നേഹിതനായ ദാവീദിനു വേണ്ടി ഇതു
ചെയ്താലും."
9ദാവീദിന്റെയാൾക്കാർ നാബാലിന്റെ അടു
ത്തേക്കു പോയി. അവർ നാബാലിന് ദാവീ
ദിന്റെ സന്ദേശം നൽകി. 10പക്ഷേ നാബാൽ
അവരോടു മുരടത്തം കാട്ടി. നാബാൽ പറഞ്ഞു,
"ആരാണ് ദാവീദ്? ആരാണ് യിശ്ശായിയുടെ
ഈ പുത്രൻ? ഇക്കാലത്ത് തങ്ങളുടെ യജമാന
ന്റെയടുത്തുനിന്നും ഓടിപ്പോയ ധാരാളം അടി
മകളുണ്ട്! 11എന്റെ കയ്യിൽ അപ്പവും വെള്ള
വുമുണ്ട്. എന്റെ ചെമ്മരിയാടുകളുടെ രോമം
മുറിയ്ക്കുന്ന ഭൃത്യന്മാർക്കു നൽകാൻ ഞാൻ
കൊന്ന മൃഗങ്ങളുടെ ഇറച്ചിയുമുണ്ട്. പക്ഷേ
ആ മാംസം ഞാനറിയാത്തവർക്ക് ഞാൻ നൽകു
കയില്ല!"

12ദാവീദിന്റെ ആൾക്കാർ മടങ്ങി വന്ന്
നാബാൽ പറഞ്ഞതെല്ലാം ദാവീദിനോടു പറ
ഞ്ഞു. 13അപ്പോൾ ദാവീദ് അവരോടു പറഞ്ഞു,
“നിങ്ങളുടെ വാളുകൾ ധരിക്കുക!” അങ്ങനെ
ദാവീദും അവന്റെയാളുകളും തങ്ങളുടെ വാളു
കൾ ധരിച്ചു. നാനൂറോളം പേർ ദാവീദിനോ
ടൊപ്പം പോയി. ഇരുനൂറു പേർ ഭക്ഷണസാധ
നങ്ങളുടെയടുത്തു നിന്നു.

## അബീഗയിൽ കുഴപ്പം തടയുന്നു

14നാബാലിന്റെ ഭൃത്യന്മാരിലൊരാൾ നാബാ
ലിന്റെ ഭാര്യയായ അബീഗയിലിനോടു
സംസാരിച്ചു. ഭൃത്യൻ പറഞ്ഞു, “ദാവീദ്,
നമ്മുടെ യജമാനനായ നാബാലിന്റെയടു
ത്തേക്കു മരുഭൂമിയിൽനിന്നും ദൂതന്മാരെ അയ
ച്ചു. എന്നാൽ ദാവീദിന്റെ ദൂതന്മാരോടു
നാബാൽ മുരടത്തരം കാട്ടി. 15അവർ ഞങ്ങ
ളോടു വളരെ കാരുണ്യം കാട്ടിയവരാണ്.
ഞങ്ങൾ പുറത്തു വയലിൽ ആടുകളോടൊപ്പ
മായിരുന്നു. മുഴുവൻ സമയവും ദാവീദിന്റെ
യാളുകൾ ഞങ്ങളോടൊപ്പമുണ്ടായിരുന്നു.
അവർ ഒരിക്കലും ഞങ്ങളോടു തെറ്റൊന്നും
ചെയ്തതുമില്ല! അപ്പോഴൊന്നും അവർ ഞങ്ങ
ളിൽനിന്ന് ഒന്നും മോഷ്ടിച്ചില്ല! 16രാത്രിയിലും
പകലും ദാവീദിന്റെയാൾക്കാർ ഞങ്ങളെ സംര
ക്ഷിച്ചു! അവർ ഞങ്ങൾക്കു ചുറ്റും ഒരു ഭിത്തി
പോലെയായിരുന്നു. അവരോടൊപ്പം ഞങ്ങൾ
ആടുകളെ നോക്കിയിരുന്നപ്പോൾ അവർ ഞങ്ങ
ളെ സംരക്ഷിച്ചു. 17ഇനി നിനക്കതിൽ എന്തു
ചെയ്യാനാകുമെന്ന് ആലോചിച്ച് തീരുമാനി
ക്കുക. അവന്റെ മനസ്സു മാറ്റാമെന്നു കരുതി
സംസാരിക്കാൻ കൂടി കഴിയാത്തത്ര ദുഷ്ടനാണ്
നാബാൽ. നമ്മുടെ യജമാനന്റെ കുടുംബ
ത്തിനും കൊടുംകുഴപ്പങ്ങൾ സംഭവിക്കും.”
18അബീഗയിൽ ധൃതിയിൽ ഇരുന്നൂറ് അപ്പ
ങ്ങളും നിറഞ്ഞ രണ്ടു വീഞ്ഞുസഞ്ചികളും
പാകം ചെയ്ത അഞ്ച് ആടുകളും അഞ്ചുപറ
മലരും നൂറ് ഉണക്കമുന്തിരിക്കുലകളും ഇരുന്നൂറ്
അത്തിയടയും എടുത്തു. അവൾ അവ കഴുത
പ്പുറത്തു കയറ്റി. 19അനന്തരം അബീഗയിൽ
തന്റെ ഭൃത്യന്മാരോടു പറഞ്ഞു, “പുറപ്പെടൂ,
ഞാൻ നിങ്ങൾക്കു പിന്നാലെ വരാം.” പക്ഷേ
അവൾ അതൊന്നും തന്റെ ഭർത്താവിനോടു
പറഞ്ഞില്ല.
20അബീഗയിൽ കഴുതകളെ തെളിച്ച് മല
യുടെ മറുവശത്തേക്കിറങ്ങി. എതിർദിശയിൽ
വരുന്ന ദാവീദിനെയും അവന്റെയാളുകളെയും
അവൾ കണ്ടുമുട്ടി.
21അബീഗയിലിനെ കാണുന്നതിനു മുമ്പ്,
ദാവീദ് ഇങ്ങനെ പറയുന്നുണ്ടായിരുന്നു, “മരുഭൂ
മിയിൽ ഞാൻ നാബാലിന്റെ സ്വത്ത് സംര
ക്ഷിച്ചു. അവന്റെ ആടുകളിലൊന്നു പോലും
നഷ്ടപ്പെടാതെ ഞാൻ സൂക്ഷിച്ചു. ഒന്നിനും
വേണ്ടിയായിരുന്നില്ല ഇതൊക്കെ ചെയ്തത്!
ഞാനവന് നന്മകൾ ചെയ്തു. പക്ഷേ അവനെ
ന്നോടു മോശമായി പെരുമാറി. 22നാളെ
രാവിലെ വരെ ജീവിക്കാൻ നബാലിന്റെ കുടും
ബത്തിലെ ഒരുവനെയെങ്കിലും ഞാനനുവ
ദിച്ചാൽ ദൈവം എന്നെ ശിക്ഷിക്കും.”
23അപ്പോൾത്തന്നെ അബീഗയിൽ എത്തി.
അബീഗയിൽ ദാവീദിനെ കണ്ടയുടനെ കഴു
തകളെ വിട്ടു. അവൾ ദാവീദിനു മുമ്പിൽ നമ
സ്കരിച്ചു. 24അബീഗയിൽ ദാവീദിന്റെ പാദ
ങ്ങളിൽ കിടന്ന് ഇങ്ങനെ പറഞ്ഞു, “പ്രഭോ,
അങ്ങയോടു സംസാരിക്കാൻ എന്നെ അനുവ
ദിച്ചാലും. എനിക്കു പറയാനുള്ളതു കേൾക്കൂ.
സംഭവിച്ചതിന്റെയൊക്കെ കുറ്റം എന്റെ മേലാ
കട്ടെ. 25അങ്ങ് അയച്ചവരെ ഞാൻ കണ്ടില്ല.
പ്രഭോ നീചനായ നാബാലിനെ ശ്രദ്ധിക്കരുതേ.
അവന്റെ പേര് അവനു ചേരുന്നതു തന്നെ
യാണ്. ‘ദുഷ്ടൻ’ എന്നാണ് ആ പേരിന്റെ
അർത്ഥം. അവൻ ശരിക്കും ഒരു വിഡ്ഢി
തന്നെ. 26നിഷ്കളങ്കരെ കൊല്ലുന്നതിൽനിന്ന്
യഹോവ അങ്ങയെ തടഞ്ഞിട്ടുണ്ട്. യഹോവ
ജീവിക്കുന്നതുപോലെ, അങ്ങ് ജീവിക്കുന്നതു
പോലെ സത്യമായും അങ്ങയെ ഉപദ്രവിക്കാൻ
ശ്രമിക്കുന്ന അങ്ങയുടെ ശത്രുക്കളും മറ്റുള്ളവരും
നാബാലിനെപ്പോലെയാകട്ടെ. 27ഇപ്പോൾ ഈ
സമ്മാനം ഞാൻ അങ്ങയ്ക്കായി കൊണ്ടുവ
രുന്നു. ഈ സാധനങ്ങളെല്ലാം ദയവായി അങ്ങ
യുടെ ആളുകൾക്കു നൽകിയാലും. 28എന്റെ
തെറ്റുകൾ പൊറുക്കുക. യഹോവ അങ്ങയുടെ
കുടുംബത്തെ ശക്തമാക്കുമെന്ന് എനിക്കറിയാം.
അനേകം രാജാക്കന്മാർ അങ്ങയുടെ കുടുംബ
ത്തിൽ നിന്നുണ്ടാകും! യഹോവയുടെ യുദ്ധ
ങ്ങൾ നീ ചെയ്തതിനാലാണ് അവനിങ്ങനെ
ചെയ്യുന്നത്. അങ്ങ് ജീവിച്ചിരിക്കുന്നത്ര കാലം
ജനങ്ങൾ അങ്ങയിൽ ഒരു വീഴ്ചയും കണ്ടെ
ത്തുകയോ ദുഷിച്ചുപറയുകയോ ചെയ്യാതിരി
ക്കട്ടെ! 29ആരെങ്കിലും അങ്ങയെ പിന്തുടർന്നു
കൊല്ലാൻ ശ്രമിച്ചാൽ അങ്ങയുടെ ദൈവമാ
കുന്ന യഹോവ അങ്ങയുടെ ജീവൻ രക്ഷിക്കും!
പക്ഷേ ശത്രുക്കളുടെ ജീവിതത്തെ യഹോവ
ദൂരെയെറിയുകയും ചെയ്യും. ഒരു കവണയിൽ
നിന്നും കല്ലെന്നതു പോലെ. 30അങ്ങയ്ക്ക് അനേ
കം നന്മകൾ ചെയ്യാമെന്നു യഹോവ വാഗ്ദാനം
ചെയ്തിട്ടുണ്ട്. യഹോവ തന്റെ വാക്കു പാലി
ക്കുകയും ചെയ്യും! ദൈവം അങ്ങയെ യിസ്രായേ
ലിന്റെ നേതാവാക്കും. 31നിഷ്കളങ്കരെ കൊല്ലു
ന്ന കുറ്റം അങ്ങയ്ക്കു ണ്ടാകുകയുമില്ല. ആ ചതി
യിൽ അങ്ങ് വീഴുകയില്ല. യഹോവ അങ്ങയ്ക്കു
വിജയം നൽകുമ്പോൾ എന്നെയും ഓർമ്മി
ക്കുക.”
32ദാവീദ് അബീഗയിലിനോടു മറുപടി പറ
ഞ്ഞു, “യിസ്രായേലിന്റെ ദൈവമാകുന്ന
യഹോവ വാഴ്ത്തപ്പെട്ടവൻ. നിന്നെ എന്റെ
യടുത്തേക്കയച്ച ദൈവം വാഴ്ത്തപ്പെട്ടവൻ.
33നിന്റെ വിവേചനബോധത്തിന് ദൈവം
നിന്നെ അനുഗ്രഹിക്കട്ടെ. നിഷ്കളങ്കരെ കൊല്ലു
ന്നതിൽനിന്നും നീയെന്നെ തടഞ്ഞു. 34യിസ്രാ
യേലിന്റെ ദൈവമാകുന്ന യഹോവയാണെ
സത്യം, നീ പെട്ടെന്ന് എന്നെ വന്നു കണ്ടില്ലാ
യിരുന്നുവെങ്കിൽ നാബാലിന്റെ കുടുംബ
ത്തിലെ ആരും നാളെ പ്രാഭാതം വരെ ജീവി
ച്ചിരിക്കുമായിരുന്നില്ല.”
35അനന്തരം ദാവീദ് അബീഗയിലിന്റെ
സമ്മാനങ്ങൾ സ്വീകരിച്ചു. ദാവീദ് അവളോടു
പറഞ്ഞു, “സമാധാനത്തോടെ വീട്ടിലേക്കു
പോകുക. ഞാൻ നിന്റെ അഭ്യർത്ഥന കേട്ടു.
നീ ആവശ്യപ്പെട്ടത് ഞാൻ ചെയ്യാം.”

## നാബാലിന്റെ മരണം

36അബീഗയിൽ നാബാലിന്റെ അടുത്തേക്കു
മടങ്ങി. നാബാൽ വീട്ടിലുണ്ടായിരുന്നു.
അയാൾ ഒരു രാജാവിനെപ്പോലെ ഭക്ഷിക്കുക
യായിരുന്നു. അയാൾ കുടിച്ചു മദിച്ചിരിക്കുക
യായിരുന്നു. അതിനാൽ അബീഗയിൽ പ്രഭാതം
വരെ നാബാലിനോടു ഒന്നും പറഞ്ഞില്ല.

37പിറ്റേന്ന് രാവിലെ നാബാൽ സുബോധ
ത്തിലായി. അതിനാൽ ഭാര്യ അവനോടു
എല്ലാം പറഞ്ഞു. നാബാലിന് ഒരു ഹൃദയാഘാ
തമുണ്ടാകുകയും അയാൾ ഒരു പാറപോലെ
ഉറച്ചുപോകുകയും ചെയ്തു! 38പത്തു ദിവസ
ത്തോളം കഴിഞ്ഞപ്പോൾ യഹോവ നാബാ
ലിനെ മരിക്കാനിടയാക്കി.

39നാബാൽ മരിച്ച വിവരം ദാവീദ് അറിഞ്ഞു.
ദാവീദു പറഞ്ഞു, “യഹോവ വാഴ്ത്തപ്പെ
ട്ടവൻ! നാബാൽ എന്നെ ദുഷിച്ചു പറഞ്ഞു.
പക്ഷേ യഹോവ എന്നെ പിന്തുണച്ചു.
യഹോവ എന്നെ തെറ്റു ചെയ്യുന്നതിൽനിന്നും
തടഞ്ഞു. നാബാലിനെ അവൻെറ തെറ്റു മൂലം
യഹോവ മരിക്കാനിടയാക്കുകയും ചെയ്തു.

അനന്തരം ദാവീദ് അബീഗയിലിന് ഒരു
സന്ദേശമയച്ചു. അയാൾ അബീഗയിലിനെ
തൻെറ ഭാര്യയായിരിക്കാൻ ക്ഷണിച്ചു. 40ദാവീ
ദിൻെറ ഭൃത്യന്മാർ കർമ്മേലിലെത്തി അബീ
ഗയിലിനോടു പറഞ്ഞു, “നിന്നെ കാണാൻ
ദാവീദയച്ചവരാണു ഞങ്ങൾ. നിന്നെ അവൻെറ
ഭാര്യയാക്കാൻ ദാവീദ് ആഗ്രഹിക്കുന്നു.”

41അബീഗയിൽ മുഖം നിലത്തമർത്തി നമ
സ്കരിച്ചു. അവൾ പറഞ്ഞു, “ഞാൻ അങ്ങ
യുടെ ഭൃത്യയാണ്. അങ്ങയെ ശുശ്രൂഷിക്കാൻ
ഞാൻ തയ്യാറാണ്. എൻെറ യജമാനനായ ദാവീ
ദിൻെറ ഭൃത്യന്മാരുടെ പാദം കഴുകാനും ഞാൻ
തയ്യാറാണ്.” 42അബീഗയിൽ വേഗം ഒരു കഴു
തപ്പുറത്തു കയറി ദാവീദിൻെറ ദൂതന്മാരോ
ടൊപ്പം പോയി. അവൾ അഞ്ചു പരിചാരിക
മാരെയും കൂട്ടിയായിരുന്നു വന്നത്. അവൾ
ദാവീദിൻെറ ഭാര്യയായി. 43യിസ്രായേലിലെ
അഹീനോവമിനെയും ദാവീദ് വിവാഹം കഴി
ച്ചിരുന്നു. അഹിനോവമും അബീഗയിലും
ദാവീദിൻെറ ഭാര്യമാരായി. 44ദാവീദ് ശൌലി
ൻെറ പുത്രിയായ മീഖളിനെയും വിവാഹം കഴി
ച്ചിരുന്നു. പക്ഷേ ശൌൽ അവളെ അവനിൽ
നിന്നും വേർപെടുത്തി ലയീശിൻെറ പുത്ര
നായ ഫൽതിക്കു നൽകിയിരുന്നു. ഗല്ലീംകാര
നായിരുന്നു ഫൽതി.

### ദാവീദും അബീശായിലും ശൌലിൻെറ പാളയത്തിൽ

26 സീഫുകാർ ശൌലിനെ കാണാൻ
ഗിബെയയിലേക്കു പോയി. അവർ
ശൌലിനോടു പറഞ്ഞു, “ദാവീദ് ഹഖീലാ
പർവ്വത്തിൽ ഒളിച്ചിരിക്കുന്നു. ആ മലയെ
ശിമോൻെറ എതിർവശത്താണ്.”

2ശൌൽ സീഫ് മരുഭൂമിയിലേക്കിറങ്ങി
ച്ചെന്നു. യിസ്രായേലിൽനിന്നും തെരഞ്ഞെടു
ത്ത മൂവായിരം ഭടന്മാരും ശൌലിനോടൊപ്പം
ഉണ്ടായിരുന്നു. ശൌലും അവരും സീഫ് മരുഭൂമി
യിൽ ദാവീദിനെ തെരഞ്ഞു. 3ശൌൽ തൻെറ
പാളയം ഹഖീലാപർവ്വതത്തിൽ സ്ഥാപിച്ചു.
പാതവക്കിലായിരുന്നു പാളയം.

ദാവീദ് മരുഭൂമിയിൽ തങ്ങിയിരിക്കുകയായി
രുന്നു. ശൌൽ തന്നെ പിന്തുർന്ന് അവിടെ
യെത്തിയിട്ടുണ്ടെന്ന് ദാവീദ് മനസ്സിലാക്കി.
4അതിനാൽ ദാവീദ് ചാരന്മാരെ അയച്ചു.
ശൌൽ ഹഖീലായിലെത്തിയെന്നു ദാവീദ് അറി
ഞ്ഞു. 5അനന്തരം ദാവീദ് ശൌൽ പാളയമടിച്ചി
രിക്കുന്നിടത്തേക്കു പോയി. ശൌലും അവൻെറ
സൈന്യാധിപനായ നേരിൻെറ പുത്രൻ അബ്
നേരും ഉറങ്ങുന്നിടം ദാവീദു കണ്ടു. പാളയ
ത്തിൻെറ നടുക്കായിരുന്നു ശൌൽ ഉറങ്ങിയിരു
ന്നത്. സൈന്യം ശൌലിനു ചുറ്റിലുമായി കിട
ന്നിരുന്നു.

6ദാവീദ് ഹിത്യനായ അഹീമേലെക്കുമായും
സെരൂയയുടെ പുത്രനും യോവാബിൻെറ
സഹോദരനുമായ അബീശായിയുമായും
സംസാരിച്ചു. അവൻ അവരോടു ചോദിച്ചു,
“ആരാണ് എന്നോടൊപ്പം ശൌലിൻെറ പാളയ
ത്തിലേക്കിറങ്ങിവരുന്നത്?” അബീശായി മറു
പടി പറഞ്ഞു, “ഞാൻ അങ്ങയോടൊപ്പം
വരാം.” 7രാത്രിയായപ്പോൾ ദാവീദും അബീശാ
യിയും ശൌലിൻെറ പാളയത്തിലേക്കു
പോയി. ശൌൽ പാളയത്തിൻെറ മദ്ധ്യത്തിൽ
ഉറങ്ങുകയായിരുന്നു. അവൻെറ കുന്തം അവ
ൻെറ തലയ്ക്കടുത്ത് തറയിൽ കുത്തിയിരുന്നു.
അബ്നേരും മറ്റു ഭടന്മാരും ശൌലിനു ചുറ്റും
കിടന്നുറങ്ങുകയായിരുന്നു. 8അബീശായി
ദാവീദിനോടു പറഞ്ഞു, “ഇന്ന് നിൻെറ ശത്രു
വിനെ തോല്പിക്കാൻ ദൈവം നിന്നെ അനുവദി
ച്ചിരിക്കുന്നു. ശൌലിനെ ഞാൻ അവൻെറ
കുന്തം കൊണ്ട് തറയിൽ ചേർത്തു തറയ്ക്കട്ടെ.
ഒന്നേ ഞാൻ കുത്തുകയുള്ളൂ!”

9എന്നാൽ ദാവീദ് അബീശായിയോടു പറ
ഞ്ഞു, “ശൌലിനെ കൊല്ലേണ്ട! യഹോവയുടെ
തെരഞ്ഞെടുക്കപ്പെട്ട രാജാവിനെ ഉപദ്രവിക്കു
ന്നവൻ ശിക്ഷിക്കപ്പെടും! 10യഹോവ ജീവിക്കു
ന്നതു പോലെ സത്യമായും യഹോവ തന്നെ
ശൌലിനെ ശിക്ഷിക്കും. ശൌൽ സ്വാഭാവിക
മായോ യുദ്ധത്തിലോ മരിക്കാം. 11എന്നാൽ
യഹോവയുടെ തെരഞ്ഞെടുക്കപ്പെട്ട രാജാ
വിനെ ഉപദ്രവിക്കാൻ യഹോവ എന്നെ ഒരി
ക്കലും അനുവദിക്കരുതെന്ന് ഞാൻ പ്രാർത്ഥി
ക്കുന്നു. ഇനി ശൌലിൻെറ തലയ്ക്കലുള്ള
കുന്തവും ജലപാത്രവും നമുക്ക് എടുത്തു
കൊണ്ടുപോകാം.”

12അതിനാൽ ദാവീദ് ശൌലിൻെറ തലയ്ക്ക
ലിരുന്ന കുന്തവും ജലപാത്രവും എടുത്തു.
അനന്തരം ദാവീദും അബീശായിയും ശൌലി
ൻെറ പാളയം വിട്ടു. സംഭവിച്ചതൊന്നും ആരും
അറിഞ്ഞില്ല! ആരും അതു കണ്ടില്ല. ആരും ഉണ
രുകയുണ്ടായില്ല. യഹോവ അവരെ ഗാഢനി
ദ്രയിലാഴ്ത്തിയതിനാൽ ശൌലും അവൻെറ
ഭടന്മാരും നന്നായി ഉറങ്ങി.

### ദാവീദ് വീണ്ടും ശൌലിനെ അപമാനിക്കുന്നു

13ദാവീദ് താഴ്വരയുടെ മറുവശത്തേക്കു
കടന്നു. ശൌലിൻെറ പാളയത്തിനെതിരെയുള്ള
പർവ്വതത്തിൻെറ മുകളിൽ ദാവീദ് കയറി
നിന്നു. ദാവീദിൻെറ പാളയവും ശൌലിൻെറ
പാളയവും പരസ്പരം വളരെയകലെയായി
രുന്നു. 14ദാവീദ് സൈന്യത്തോടും നേരിൻെറ
പുത്രനായ അബ്നേരിനോടും വിളിച്ചുപറ
ഞ്ഞു, “അബ്നേർ, എനിക്കു മറുപടി തരിക!”
അബ്നേർ മറുപടി നൽകി, “ആരാണു നീ?
നീ എന്തിനാണ് രാജാവിനെ വിളിയ്ക്കുന്നത്?”

15ദാവീദു ചോദിച്ചു, “നീ ഒരു പുരുഷനല്ലേ?
നീ മറ്റേതൊരു യിസ്രായേലുകാരെനേയും
കാൾ ശ്രേഷ്ടനുമാണ്. അതു ശരിയല്ലേ?
പിന്നെ എന്തുകൊണ്ടാണ് നീ നിൻെറ രാജാ
വായ യജമാനന് കാവൽ നിൽക്കാഞ്ഞത്?
നിൻെറ യജമാനനായ രാജാവിനെ കൊല്ലാൻ
ഒരു സാധാരണക്കാരൻ വന്നു. 16നീ മോശപ്പെട്ട
ഒരു കാര്യം ചെയ്തു! യഹോവ ജീവിക്കു
മ്പോലെ സത്യമായും നീയും നിൻെറയാള്ളു

കളും മരിക്കണം! കാരണം നിങ്ങൾ നിങ്ങളുടെ
യജമാനനായ യഹോവയുടെ തെരഞ്ഞെടുക്ക
പ്പെട്ട രാജാവിനെ സംരക്ഷിച്ചില്ല. ശൌലിൻെറ
തലയ്ക്കലിരുന്ന രാജാവിൻെറ കുന്തവും ജല
പാത്രവും നോക്കുക. അവ എവിടെ?"
17ശൌൽ ദാവീദിൻെറ ശബ്ദം തിരിച്ചറി
ഞ്ഞു. ശൌൽ ചോദിച്ചു, "മകനേ ദാവീദേ,
ഇതു നിൻെറ ശബ്ദമാണോ?" ദാവീദ് മറുപടി
പറഞ്ഞു, "അതേ, അതെൻെറ ശബ്ദമാണ്
എൻെറ യജമാനനും രാജാവുമായവനേ."
18ദാവീദ് തുടർന്നു, "പ്രഭോ, അങ്ങെന്തിനാ
ണെന്നെ പിന്തുടരുന്നത്? ഞാനെന്തു തെറ്റാണു
ചെയ്തത്? ഞാനെന്തു കുറ്റക്കാരനാണ്?
19എൻെറ യജമാനനും രാജാവുമായവനേ,
എന്നെ ശ്രവിച്ചാലും! യഹോവ അങ്ങയ്ക്ക്
എന്നോടു കോപമുണ്ടാക്കിയെങ്കിൽ അവൻ ഒരു
ബലി സ്വീകരിക്കട്ടെ. പക്ഷേ മനുഷ്യരാണ്
അങ്ങയെ എനിക്കെതിരെ തിരിച്ചതെങ്കിൽ
യഹോവ അവർക്കു ദുരിതങ്ങൾ നൽകട്ടെ.
യഹോവ എനിക്കു നൽകിയ നാട്ടിൽനിന്നും
മനുഷ്യരാണ് എന്നെ ഓടിച്ചത്. അവർ എന്നോ
ടു പറഞ്ഞു, 'പോയി വിദേശികളോടൊപ്പം
വസിക്കുക. പോയി അന്യദൈവങ്ങളെ ആരാ
ധിക്കുക.' 20ഇപ്പോഴെന്നെ യഹോവയുടെ
സാന്നിദ്ധ്യത്തിൽനിന്നും വളരെയകലെ വച്ചു
മരിക്കാൻ ഇടയാക്കരുത്. യിസ്രായേൽരാജാവ്
ഒരു കീടത്തെ വേട്ടയാടാനിറങ്ങി. പർവ്വതങ്ങ
ളിലെ കാട്ടുകോഴിയെ വേട്ടയാടാൻ ഇറങ്ങിയ
വനെപ്പോലെയാണു അങ്ങ്!"
21അപ്പോൾ ശൌൽ പറഞ്ഞു, "ഞാൻ പാപം
ചെയ്തിരിക്കുന്നു. മടങ്ങിവരൂ ദാവീദേ, എൻെറ
കുഞ്ഞേ. എൻെറ ജീവിതം നിനക്കു പ്രധാനമാ
ണെന്നു നീ ഇന്നെനിക്കു കാട്ടിത്തന്നു. അതി
നാൽ ഞാൻ നിന്നെ ഉപദ്രവിക്കാൻ ശ്രമിക്ക
യില്ല. ഞാൻ വങ്കത്തം കാട്ടി. ഞാനൊരു വലിയ
തെറ്റു ചെയ്തു."
22ദാവീദ് മറുപടി പറഞ്ഞു, "രാജാവിൻെറ
കുന്തമിതാ, അങ്ങയുടെ യുവാക്കളിലാരെ
ങ്കിലും വന്ന് ഇതു കൊണ്ട് പൊയ്ക്കോട്ടെ.
23ഓരോരുത്തർക്കും അവരവരുടെ പ്രവൃത്തിക്കു
ള്ളത് യഹോവ നൽകുന്നു. നന്മ ചെയ്താൽ
സമ്മാനവും തിന്മ ചെയ്താൽ ശിക്ഷയും നൽ
കുന്നു. ഇന്ന് അങ്ങയെ തോല്പിക്കാൻ യഹോവ
എന്നെ അനുവദിച്ചു. പക്ഷേ യഹോവയുടെ
അഭിഷിക്തന് ഞാൻ ഒരു ഉപദ്രവവും ചെയ്തില്ല.
24അങ്ങയുടെ ജീവിതം എനിക്കു പ്രധാനമാ
ണെന്നു ഞാനിന്ന് അങ്ങയ്ക്കു കാട്ടിത്തന്നു!
അതേപോലെ എൻെറ ജീവിതം അവനു പ്രധാ
നമാണെന്ന് യഹോവയും കാണിച്ചു തരട്ടെ!
യഹോവ എന്നെ എല്ലാ കുഴപ്പങ്ങളിൽനിന്നും
രക്ഷിക്കും."
25അനന്തരം ശൌൽ, ദാവീദിനോടു പറഞ്ഞു,
"എൻെറ മകനേ ദാവീദേ, ദൈവം നിന്നെ
അനുഗ്രഹിക്കട്ടെ, നീ മഹാകാര്യങ്ങൾ ചെയ്യു
കയും വിജയിയാകുകയും ചെയ്യും" ദാവീദ്
തൻെറ വഴിക്കും ശൌൽ വീട്ടിലേക്കും പോയി.

### ദാവീദ് ഫെലിസ്ത്യരോടൊപ്പം താമസിക്കുന്നു

27 ദാവീദ് സ്വയം കരുതി, "ശൌൽ എന്നെ
എന്നെങ്കിലും പിടിക്കും. ഫെലിസ്ത്യ
രുടെ നാട്ടിലേക്കു രക്ഷപ്പെടുകയാണ് എനിക്കു
ചെയ്യാൻ കഴിയുന്ന ഏറ്റവും നല്ല മാർഗ്ഗം.
അപ്പോൾ യിസ്രായേലിൽ എന്നെ തിരയുന്നത്
ശൌൽ അവസാനിപ്പിക്കും. അങ്ങനെ എനിക്കു
ശൌലിൽനിന്നും രക്ഷപ്പെടാം."
2അതിനാൽ ദാവീദും അവൻെറ കൂട്ടരായ
അറുനൂറുപേരും യിസ്രായേൽ വിട്ടു. മാവോ
ക്കിൻെറ പുത്രനായ ആഖീശിൻെറ അടുത്തേ
ക്കാണവർ പോയത്. ഗത്തിലെ രാജാവായി
രുന്നു ആഖീശ്. 3ദാവീദും അവൻെറ കൂട്ടാളി
കളും അവരുടെ കുടുംബവും ഗത്തിൽ ആഖീ
ശിനോടൊപ്പമുണ്ടായിരുന്നു. അഹീനോവാം
എന്ന യിസ്രായേലുകാരിയും അബീഗയിൽ
എന്ന കർമ്മേലുകാരിയുമായിരുന്നു അവർ.
നാബാലിൻെറ വിധവയായിരുന്നു അബീഗ
യിൽ. 4ദാവീദ്, ഗത്തിലേക്കു ഓടിപ്പോയകാര്യം
ജനങ്ങൾ ശൌലിനെ അറിയിച്ചു. അതിനാൽ
ശൌൽ അവനെ തിരയുന്നതവസാനിപ്പിച്ചു.
5ദാവീദ് ആഖീശിനോടു പറഞ്ഞു, "അങ്ങ
യ്ക്ക് എന്നോടു ദയയുണ്ടെങ്കിൽ നാട്ടിൻപുറ
ത്ത് എനിക്കൊരിടം തരിക. ഞാൻ അങ്ങയുടെ
ദാസൻ മാത്രം. അങ്ങയുടെ ഈ രാജകീയ നഗര
ത്തിലല്ല; അവിടെ ഞാൻ ജീവച്ചോളാം."
6അന്ന് ആഖീശ്, ദാവീദിന് സിക്ലാഗ് നഗരം
നൽകി. എക്കാലവും യെഹൂദാരാജാക്കന്മാരുടേ
തായിരുന്നു സിക്ലാഗ്. 7ദാവീദ് അവിടെ ഫെലി
സ്ത്യർക്കിടയിൽ ഒരു വർഷവും നാലു
മാസവും വസിച്ചു.

### ദാവീദ് ആഖീശ്‌രാജാവിനെ ചതിക്കുന്നു

8ദാവീദും അവൻെറ ആളുകളും ഈജിപ്തി
ലേക്കുള്ള വഴിയിൽ ശൂരിനടുത്തുള്ള തെലാം
മുതലുള്ള പ്രദേശത്തു വസിച്ചിരുന്ന അമാ
ലേക്യരോടും ഗെശൂര്യരോടും ഗിസ്രീയേരോടും
ഏറ്റുമുട്ടാൻ പോയി. ദാവീദിൻെറയാൾക്കാർ
അവരെ തോല്പിക്കുകയും അവരുടെ സ്വത്ത്
ഏറ്റെടുക്കുകയും ചെയ്തു. 9ദാവീദ് ആ
പ്രദേശത്തുള്ളവരെ തോല്പിച്ചു. ദാവീദ് അവ
രുടെ മുഴുവൻ ആടുകൾ, കാലികൾ, കഴുതകൾ,
ഒട്ടകങ്ങൾ വസ്ത്രങ്ങൾ എന്നിവയെല്ലാം എടു
ത്ത് അവ ആഖീശിലേക്കു തിരികെ കൊണ്ടു
വന്നു. ദാവീദ് അവരെയൊന്നും കൊല്ലാതെ
വിട്ടില്ല.
10ഇത് ദാവീദ് പലവട്ടം ചെയ്തു. ഓരോ
തവണയും എവിടെയാണു യുദ്ധത്തിനു
പോയി ഈ സാധനങ്ങൾ കൊണ്ടുവരുന്ന
തെന്ന് ആഖീശ് അവനോടു ചോദിച്ചിരുന്നു.
"യെഹൂദയുടെ തെക്കൻപ്രദേശവുമായാണ്
ഞാൻ യുദ്ധം ചെയ്തത്" അല്ലെങ്കിൽ "യെര
ഹ്മേലിൻെറ തെക്കൻപ്രദേശങ്ങളുമായാണ്
ഞാൻ യുദ്ധം ചെയ്തത്" എന്നും "കെനിസ്യ
രുടെ തെക്കൻപ്രദേശങ്ങളുമായാണ് ഞാൻ
യുദ്ധം ചെയ്തത്" എന്നും ദാവീദു പറഞ്ഞി
രുന്നു. 11ഗത്തിലേക്കു ഒരു സ്ത്രീയേയോ പുരുഷ
നേയോ ദാവീദ് ജീവനോടെ കൊണ്ടുവന്നിരു
ന്നില്ല. ദാവീദ് കരുതി, "നമ്മൾ ആരെയെങ്കിലും
കൊല്ലാതെ വിട്ടാൽ ഞാനെന്താണ് യഥാർത്ഥ
ത്തിൽ ചെയ്തതെന്ന് അയാൾ ആഖീശിനോടു
പറയും!"
ഫെലിസ്ത്യയിൽ ജീവിച്ചിരുന്ന കാലമത്ര
യും ദാവീദ് ഇങ്ങനെ ചെയ്തിരുന്നു. 12ആഖീശ്
ദാവീദിനെ വിശ്വസിക്കാൻ തുടങ്ങി. ആഖീശ്
സ്വയം പറഞ്ഞു, "ഇപ്പോൾ ദാവീദിൻെറ
സ്വന്തക്കാർ അവനെ വെറുക്കുന്നു. യിസ്രായേ
ലുകാർ ദാവീദിനെ വളരെ വെറുക്കുന്നു. ഇനി
ദാവീദ് എക്കാലവും എന്നെ സേവിക്കും."

### ഫെലിസ്ത്യർ യുദ്ധത്തിനൊരുങ്ങുന്നു

28 പിന്നീട് ഫെലിസ്ത്യർ യിസ്രായേലു
കാർക്കെതിരെ സൈന്യത്തെ സംഘടി
പ്പിച്ചു. ആഖീശ് ദാവീദിനോടു പറഞ്ഞു,
“യിസ്രായേലിനെതിരെയുള്ള യുദ്ധത്തിൽ
നീയും നിന്റെയാളുകളും എന്നോടൊപ്പം വര
ണം. മനസ്സിലായില്ലേ?”
2ദാവീദ്, മറുപടി പറഞ്ഞു, “തീർച്ചയായും!
അപ്പോൾ എനിക്കെന്തു ചെയ്യാനാകുമെന്നു
അങ്ങയ്ക്കു നേരിട്ടു കാണാം!”
ആഖീശു പറഞ്ഞു, “കൊള്ളാം. ഞാൻ നിന്നെ
എന്റെ അംഗരക്ഷകനാക്കും. നീ എക്കാലവും
എന്നെ സംരക്ഷിക്കണം.”

### ശൌലും ഏൻദോരിലെ സ്ത്രീയും

3ശമൂവേൽ മരിച്ചു. ശമൂവേലിന്റെ മരണ
ത്തിൽ യിസ്രായേലുകാരെല്ലാം ദു:ഖിച്ചു.
അവർ ശമൂവേലിനെ അവന്റെ സ്വന്തം സ്ഥല
മായ രാമയിൽ സംസ്കരിച്ചു. മുമ്പ് ശൌൽ
വെളിച്ചപ്പാടന്മാരെയും ഭാവി പറയുന്നവ
രെയും യിസ്രായേലിൽനിന്നും തുരത്തിയി
രുന്നു.
4ഫെലിസ്ത്യർ യുദ്ധത്തിനൊരുങ്ങി. അവർ
ശൂനേമിലെത്തി അവിടെ പാളയമടിച്ചു.
ശൌൽ യിസ്രായേലുകാരെ മുഴുവൻ സംഘ
ടിപ്പിക്കുകയും ഗിൽബോവയിൽ പാളയമടി
ക്കുകയും ചെയ്തു. 5ഫെലിസ്ത്യസേനയെ
കണ്ട ശൌൽ വല്ലാതെ ഭയന്നു. അവന്റെ
ഹൃദയം പേടികൊണ്ടു തുടിച്ചു. 6ശൌൽ യഹോ
വയോടു പ്രാർത്ഥിച്ചുവെങ്കിലും അവന്റെ
പ്രാർത്ഥനയ്ക്കു ദൈവം മറുപടിയൊന്നും
നൽകിയില്ല. ദൈവം ശൌലിനോടു സ്വപ്ന
ത്തിൽ സംസാരിച്ചുമില്ല. അവനൊരു മറുപടി
നൽകാൻ ഊറീമും ഉപയോഗിച്ചില്ല. ശൌലി
നോടു സംസാരിക്കാൻ ദൈവം പ്രവാചകന്മാ
രെയും ഉപയോഗിച്ചില്ല. 7അവസാനം ശൌൽ
തന്റെ ഉദ്യോഗസ്ഥന്മാരോടു പറഞ്ഞു,
“എനിക്കു ഒരു വെളിച്ചപ്പാടത്തിയെ കണ്ടു
പിടിച്ചു തരിക. ഈ യുദ്ധത്തിന്റെ ഫലമെ
ന്തായിരിക്കുമെന്ന് എനിക്കു അവളോടു ചോദി
ച്ചറിയാമല്ലോ.”
അവന്റെ ഉദ്യോഗസ്ഥന്മാർ മറുപടി പറ
ഞ്ഞു. “ഏൻദോരിൽ ഒരു വെളിച്ചപ്പാടത്തി
യുണ്ട്.”
8തന്നെ ആരും തിരിച്ചറിയാതിരിക്കാൻ
ശൌൽ വ്യത്യസ്ത വസ്ത്രങ്ങൾ ധരിച്ചു. ആ
രാത്രിയിൽ ശൌലും അവന്റെ രണ്ട് ആളുകളും
ആ സ്ത്രീയെ കാണാൻ പോയി. ശൌൽ അവ
ളോടു പറഞ്ഞു, “ഭാവിയിലെന്താണു സംഭവി
ക്കുക എന്നു പറയുന്നതിന് മരിച്ച ഒരാളുടെ
ആത്മാവിനെ നീ കൊണ്ടുവരണം. ഞാൻ നിർ
ദ്ദേശിക്കുന്നവന്റെ ആത്മാവിനെ നീ വരുത്ത
ണം.” 9എന്നാൽ അവൾ ശൌലിനോടു പറ
ഞ്ഞു, “ശൌൽ ചെയ്തതെന്താണെന്നു നിനക്ക
റിയില്ലേ! യിസ്രായേലിൽനിന്നും അവനെല്ലാ
വെളിച്ചപ്പാടന്മാരെയും ഭാവി പറയുന്നവരെ
യും പുറത്താക്കി. നീ എന്നെ ചതിച്ചു കൊല്ലാ
നാണു ശ്രമിക്കുന്നത്.”
10ശൌൽ യഹോവയുടെ നാമത്തിൽ ആ
സ്ത്രീയ്ക്ക് ഒരു വാഗ്ദാനം ചെയ്തു. അവൻ
പറഞ്ഞു, “യഹോവ ജീവിച്ചിരിക്കുന്നതു
പോലെ സത്യമായും അങ്ങനെ ചെയ്യുന്നതു
കൊണ്ട് നീ ശിക്ഷിക്കപ്പെടുകയില്ല.” 11അവൾ
ചോദിച്ചു, “ആരെയാണു ഞാൻ നിനക്കു
വേണ്ടി കൊണ്ടുവരേണ്ടത്? ”ശൌൽ പറഞ്ഞു,
“ശമൂവേലിനെ കൊണ്ടുവരിക.” 12അങ്ങനെ
സംഭവിക്കുകയും ചെയ്തു! ശമൂവേലിനെ
കണ്ട് അവൾ നിലവിളിച്ചു. അവൾ ശൌലി
നോടു പറഞ്ഞു, “നീയെന്നെ വഞ്ചിച്ചിരിക്കു
ന്നു! നീ ശൌലാണ്.” 13രാജാവ് സ്ത്രീയോടു
പറഞ്ഞു, “ഭയപ്പെടരുത്! നീയെന്താണു കാണു
ന്നത്?”
അവൾ പറഞ്ഞു, “നിലത്തുനിന്ന് ഒരാത്മാവ്
ഉയർന്നു വരുന്നതു ഞാൻ കാണുന്നു.” 14ശൌൽ
ചോദിച്ചു, “അവൻ എന്തുപോലെയാണിരി
ക്കുന്നത്?” അവൾ മറുപടി പറഞ്ഞു, “ഒരു
വിശേഷ നീളൻകുപ്പായമണിഞ്ഞ വയസ്സനെ
പ്പോലെ.” അനന്തരം അത് ശമൂവേലായിരുന്നു
വെന്ന് ശൌലിനു മനസ്സിലായി. ശൌൽ നമ
സ്കരിച്ചു. അവന്റെ മുഖം നിലത്തു സ്പർ
ശിച്ചു. 15ശമൂവേൽ ശൌലിനോടു ചോദിച്ചു,
“നീയെന്തിനാണെന്നെ കഷ്ടപ്പെടുത്തിയത്?
നീയെന്തിനാണ് എന്നെ വിളിച്ചുവരുത്തി
യത്?”
ശൌൽ മറുപടി പറഞ്ഞു, “ഞാനാകെ കുഴ
പ്പത്തിലാണ്! ഫെലിസ്ത്യർ എനിക്കെതിരെ
യുദ്ധത്തിനു വന്നിരിക്കുന്നു. ദൈവം എന്നെ
കൈവെടിയുകയും ചെയ്തിരിക്കുന്നു. ദൈവം
ഇനിയെന്നോടു മറുപടി പറയില്ല. എന്നോട്
മറുപടി പറയാൻ അവൻ പ്രവാചകന്മാ
രെയോ സ്വപ്നങ്ങളെയോ ഉപയോഗിക്കുന്നു
മില്ല. അതിനാലാണ് ഞാൻ അങ്ങയെ വിളി
ച്ചത്. എന്തു ചെയ്യണമെന്ന് അങ്ങ് എന്നെ
ഉപദേശിക്കണം!”
16ശമൂവേൽ പറഞ്ഞു, “യഹോവ നിന്നെ
കൈവിട്ടു. ദാവീദാകട്ടെ നിന്റെ അയൽക്കാര
നോടൊപ്പവുമാണ്. അതുകൊണ്ട് നീയെന്തിനാ
ണെന്നെ ബുദ്ധിമുട്ടിക്കുന്നത്? 17തന്റെ താല്പര്യ
ങ്ങൾ നിന്നോടു പറയാൻ യഹോവ എന്നെ
ഉപയോഗിച്ചിട്ടുണ്ട്. യഹോവ ചെയ്യുമെന്നു
പറഞ്ഞതു പോലെ ചെയ്യുകയാണിപ്പോൾ.
യഹോവ നിന്നിൽനിന്നും രാജ്യം വലിക്കുക
യാണ്. രാജ്യം നിന്റെ അയൽക്കാരിൽ ഒരുവന്
യഹോവ നൽകാൻ പോവുകയാണ്. ദാവീദാ
ണ് ആ അയൽക്കാരൻ. 18നീ യഹോവയെ
അനുസരിച്ചില്ല. നീ അമാലേക്യരെ നശിപ്പിക്കു
കയോ അവരോടു യഹോവ എത്രമാത്രം
കോപിച്ചിട്ടുണ്ടെന്ന് അവരെ ബോധ്യപ്പെടു
ത്തുകയോ ചെയ്തില്ല. അതുകൊണ്ടാണ്
യഹോവയിന്ന് നിന്നോടിങ്ങനെ ചെയ്യുന്നത്.
19ഇന്ന് യിസ്രായേൽസേനയേയും നിന്നെയും
തോല്പിക്കാൻ യഹോവ ഫെലിസ്ത്യരെ അനു
വദിക്കും. നാളെ നീയും നിന്റെ പുത്രന്മാരും
ഇവിടെ എന്നോടൊപ്പമാകും!”
20ശൌൽ വേഗത്തിൽ തറയിൽ വീഴുകയും
അവിടെ കിടക്കുകയും ചെയ്തു. ശമൂവേൽ
പറഞ്ഞ കാര്യങ്ങൾ കൊണ്ട് ശൌൽ വളരെ
ഭയന്നിരുന്നു. ആ രാത്രിയും പകലും ഒന്നും
കഴിക്കാത്തതുകൊണ്ട് ശൌൽ വളരെ ക്ഷീണിത
നായിരുന്നു.
21ആ സ്ത്രീ ശൌലിന്റെയടുത്തു വന്നു.
ശൌൽ യഥാർത്ഥത്തിൽ ഭയന്നിരുന്നുവെന്ന്
അവൾ മനസ്സിലാക്കി. അവൾ പറഞ്ഞു,
“നോക്കൂ, ഞാൻ അങ്ങയുടെ ഭൃത്യ. ഞാൻ അങ്ങ
യെ അനുസരിച്ചു. എന്റെ ജീവൻ പണയം
വച്ചും അങ്ങ് ആവശ്യപ്പെട്ടതു ഞാൻ ചെയ്തു.
22ഇനി ദയവായി ഞാൻ പറയുന്നതു കേട്ടാ
ലും. ഞാൻ അങ്ങയ്ക്കു കുറച്ച് ആഹാരം നൽക

ട്ടെ. അങ്ങ് അതു തിന്നണം. അപ്പോൾ അങ്ങ
യുടെ വഴിക്കു നീങ്ങാൻ അങ്ങയ്ക്ക് മതിയായ
ശക്തി ലഭിക്കും."
23എന്നാൽ ശൌൽ അതു നിരസിച്ചു അവൻ
പറഞ്ഞു, "ഞാൻ ഭക്ഷിക്കില്ല." ശൌലിൻെറ
ഉദ്യോഗസ്ഥന്മാർ അവളോടു ചേർന്ന് ആഹാരം
കഴിക്കാൻ അവനെ നിർബന്ധിച്ചു. ഒടുവിൽ
ശൌൽ അവർ പറഞ്ഞതു കേട്ടു. അവൻ നില
ത്തുനിന്നും എഴുന്നേറ്റ് കട്ടിലിലിരുന്നു. 24ആ
സ്ത്രീയുടെ വീട്ടിൽ ഒരു കൊഴുത്തകാളക്കുട്ടി
യുണ്ടായിരുന്നു. അവൾ വേഗം കാളക്കുട്ടിയെ
കൊന്നു. അവൾ കുറച്ചു മാവെടുത്തു കൈയിൽ
വെച്ച് പരത്തി. എന്നിട്ടവൾ പുളിമാവു
ചേർക്കാത്ത അപ്പമുണ്ടാക്കി. 25അവൾ ഭക്ഷണം
ശൌലിൻെറയും ഉദ്യോഗസ്ഥന്മാരുടെയും
മുമ്പിൽ വയ്ക്കുകയും ചെയ്തു. ശൌലും അവ
ൻെറ ഉദ്യോഗസ്ഥന്മാരും ഭക്ഷിച്ചു. ആ രാത്രിയി
ൽത്തന്നെ അവരെഴുന്നേറ്റ് അവിടം വിടുകയും
ചെയ്തു.

### "ദാവീദ് ഞങ്ങളോടൊപ്പം വരരുത്!"

29 ഫെലിസ്ത്യർ തങ്ങളുടെ ഭടന്മാരെ മുഴു
വൻ അഫേക്കിൽ സംഘടിപ്പിച്ചു.
യിസ്രായേലുകാർ യിസ്രെയേലിൽ ഉള്ള ജല
ധാരയ്ക്കടുത്തു പാളയമടിച്ചു. 2ഫെലിസ്ത്യ
ഭരണാധികാരികൾ തങ്ങളുടെ ഭടശതങ്ങ
ളോടും ഭടസഹസ്രങ്ങളോടുമൊപ്പം നീങ്ങുക
യായിരുന്നു. ദാവീദും അവൻെറയാളുകളും
ഏറ്റവും പിന്നിൽ ആഖീശിനോടൊപ്പമായി
രുന്നു നീങ്ങിക്കൊണ്ടിരുന്നത്.
3ഫെലിസ്ത്യനായകന്മാർ ചോദിച്ചു, "ഈ
എബ്രായർ ഇവിടെ എന്താണു ചെയ്യുന്നത്?"
ആഖീശ് ആ നായകന്മാരോടു പറഞ്ഞു, "ഇതാ
ശൌലിൻെറ ഉദ്യോഗസ്ഥന്മാരിലൊരുവനാ
യിരുന്ന ദാവീദ്. വളരെക്കാലമായി ദാവീദ്
എന്നോടൊപ്പമാണ്. ശൌലിനെ വിട്ട് എൻെറ
യടുത്തു വന്നതിനുശേഷം അവനെ കുറ്റം പറയ
ത്തക്കതായി ഞാൻ ഒന്നും കണ്ടിട്ടില്ല."
4പക്ഷേ ഫെലിസ്ത്യനായകന്മാർക്ക് ആഖീ
ശിനോടു വളരെ ദേഷ്യമുണ്ടായി. അവർ പറ
ഞ്ഞു, "ദാവീദിനെ തിരിച്ചയയ്ക്കുക! അങ്ങ്
അവന് കൊടുത്ത നഗരത്തിലേക്കു ദാവീദ്
മടങ്ങിപ്പോകണം. അവൻ ഞങ്ങളോടൊപ്പം
യുദ്ധത്തിനു വരുവാൻ പാടില്ല. അവൻ ഇവിടെ
യുണ്ടായാൽ നമുക്ക് നമ്മുടെ പാളയത്തിൽ
ത്തന്നെ ശത്രു എന്ന ഗതിയാകും. നമ്മുടെയാ
ളുകളെ കൊന്ന് അവൻ അവൻെറ രാജാവായ
ശൌലിനെ സന്തോഷിപ്പിക്കും. 5യിസ്രായേലു
കാർ ഈ പാട്ടിലൂടെ, സ്തുതിക്കുന്ന അതേ
യാളു തന്നെയാണ് ദാവീദ്,

"ശൌൽ ആയിരം ശത്രുക്കളെ കൊന്നു.
എന്നാൽ ദാവീദ് പതിനായിരം ശത്രുക്കളെ
കൊന്നു!"

6അതിനാൽ ആഖീശ് ദാവീദിനെ വിളിച്ചു
പറഞ്ഞു, "യഹോവ ജീവിക്കുമ്പോലെ സത്യ
മായും നീ എനിക്കു വിശ്വസ്തനാണ്. നീ
എൻെറ സേനയിൽ സേവനം അനുഷ്ഠിക്കുന്ന
തിൽ എനിക്കു സന്തോഷമേയുള്ളൂ. നീ എൻെറ
യടുത്തു വന്നതിനുശേഷം നിന്നിൽ ഞാനൊരു
കുറ്റവും കണ്ടിട്ടില്ല. എന്നാൽ ഫെലിസ്ത്യ
ഭരണാധിപന്മാർ നിന്നെ ഒരു നല്ലവനായി
അംഗീകരിക്കുന്നില്ല. 7സമാധാനത്തിൽ മടങ്ങി
പ്പോവുക. ഫെലിസ്ത്യഭരണാധിപന്മാർക്കെ
തിരായി ഒന്നും ചെയ്യരുത്."
8ദാവീദു ചോദിച്ചു, "ഞാൻ എന്തു തെറ്റാണു
ചെയ്തത്? ഞാൻ അങ്ങയുടെ അടുത്തു വന്നതു
മുതൽ ഇപ്പോൾ വരെ ഞാൻ എന്തു തിന്മ
യാണു ചെയ്തത്? എൻെറ രാജാവാകുന്ന
യഹോവയ്ക്കുവേണ്ടി ശത്രുക്കളെ നേരിടാൻ
അങ്ങ് എന്തുകൊണ്ടാണ് എന്നെ അനുവദിക്കാ
ത്തത്."
9ആഖീശ് മറുപടി പറഞ്ഞു, "നീയൊരു നല്ല
മനുഷ്യനാണെന്നെനിക്കറിയാം. നീ ദൈവത്തി
ൻെറ ഒരു ദൂതനെപ്പോലെയാണ്. പക്ഷേ ഫെലി
സ്ത്യനായകന്മാർ 'ദാവീദ് നമ്മോടൊപ്പം യുദ്ധ
ത്തിനു വരേണ്ട' എന്ന് ഇപ്പോഴും പറയുന്നു.
10അതിരാവിലെ തന്നെ നീയും നിൻെറയാളുക
ളും മടങ്ങിപ്പോകണം. ഞാൻ നിങ്ങൾക്കു തന്ന
നഗരത്തിലേക്കു മടങ്ങുക. നായകന്മാർ നിന്നെ
പ്പറ്റി പറയുന്ന തിന്മകളൊന്നും ചെവിക്കൊള്ള
രുത്. നീ നല്ലവനാണ്. സൂര്യൻ ഉദിക്കുന്നതോടെ
സ്ഥലം വിടുക." 11അതിനാൽ ദാവീദും അവ
ൻെറയാളുകളും അതിരാവിലെ തന്നെ എഴുന്നേ
റ്റ് ഫെലിസ്ത്യരുടെ രാജ്യത്തേക്കുപോയി. ഫെ
ലിസ്ത്യർ യിസ്രെയേലിലേക്കു കയറിപ്പോവു
കയും ചെയ്തു.

### അമാലേക്യർ സിക്ലാഗ് ആക്രമിക്കുന്നു

30 മൂന്നാം ദിവസം ദാവീദും അവൻെറ
ആളുകളും സിക്ലാഗിൽ എത്തി. അമാലേ
ക്യർ സിക്ലാഗ് ആക്രമിച്ചതായി അവർ കണ്ടു.
നെഗെബ് പ്രദേശത്താണ് അമാലേക്യർ ആക്ര
മണം നടത്തിയത്. അവർ സിക്ലാഗിനെ ആക്ര
മിക്കുകയും നഗരം ചുട്ടെരിക്കുകയും ചെയ്തു.
2സിക്ലാഗിലെ സ്ത്രീകളെ അവർ തടവുകാ
രാക്കി. ചെറുപ്പക്കാരെയും വൃദ്ധരെയും അവർ
പിടികൂടി. ആരെയും അവർ കൊന്നില്ല. അവ
രെ പിടിച്ചു കൊണ്ടുപോവുകമാത്രം ചെയ്തു.
3ദാവീദും കൂട്ടരും സിക്ലാഗിലെത്തിയപ്പോൾ
നഗരം കത്തിയെരിയുന്നതായാണവർ കണ്ടത്.
അവരുടെ ഭാര്യമാരും പുത്രന്മാരും പുത്രിമാരും
ഒക്കെ നഷ്ടപ്പെട്ടു. അമാലേക്യർ അവരെയെ
ല്ലാം പിടിച്ചുകൊണ്ടുപോയി. 4ഇനിയും കരയാ
നാവാത്തത്ര ക്ഷീണിക്കുംവരെ ദാവീദും അവ
ൻെറ സേനാംഗങ്ങളും ഉച്ചത്തിൽ നിലവിളിച്ചു.
5ദാവീദിൻെറ ഭാര്യമാരായ യിസ്രെയേലുകാരി
അഹിനോവം, കർമ്മേലിലെ നാബാലിൻെറ
വിധവയായ അബീഗയിൽ എന്നിവരെയും
നഷ്ടപ്പെട്ടു.
6തങ്ങളുടെ മക്കളെ തടവുകാരായി പിടിച്ചു
കൊണ്ടുപോയതിൽ സേനാംഗങ്ങൾ മുഴുവനും
ദുഃഖിക്കുകയും കോപിക്കുകയും ചെയ്തു.
അവർ ദാവീദിനെ കല്ലെറിഞ്ഞു കൊല്ലുന്നതി
നെപ്പറ്റി സംസാരിക്കുകയായിരുന്നു. അത്
ദാവീദിനെ വളരെ ദുഃഖിതനാക്കി. എന്നാൽ
ദാവീദ് തൻെറ ദൈവമാകുന്ന യഹോവയിൽ
ശക്തി കണ്ടെത്തി. 7ദാവീദ് പുരോഹിതനായ
അബ്യാഥാരിനോടു പറഞ്ഞു, "ഏഫോദ്
കൊണ്ടുവരൂ."
8അനന്തരം ദാവീദ് യഹോവയോടു പ്രാർ
ത്ഥിച്ചു, "ഞങ്ങളുടെ കുടുംബങ്ങളെ പിടിച്ചു
കൊണ്ടുപോയവരെ ഞാൻ പിന്തുടരണമോ?
ഞാനവരെ പിടിക്കുമോ?" യഹോവ മറുപടി
പറഞ്ഞു, "അവരെ പിന്തുടരുക, നീ അവരെ

പിടിക്കും. നിങ്ങളുടെ കുടുംബങ്ങളെ നീ രക്ഷി
ക്കും.”

### ദാവീദും കൂട്ടരും ഈജിപ്തിൽനിന്നുള്ള അടിമകളെ കാണുന്നു

9-10ദാവീദ് തന്നോടൊപ്പമുള്ള അറുനൂറു
പേരെയും കൂട്ടി ബെസോർമലയിടുക്കിലേക്കു
പോയി. അവന്റെ സംഘത്തിലെ ഇരുനൂറു
പേർ ആ സ്ഥലത്തു തങ്ങി. യാത്ര തുടരാനാവാ
ത്തത്ര ക്ഷീണിതരും ദുർബ്ബലരുമായതിനാലാണ്
അവർ അവിടെ തങ്ങിയത്. അതിനാൽ ദാവീ
ദും നാനൂറു പേരും അമാലേക്യരെ പിന്തുടർന്നു.
11ദാവീദിന്റെയാൾക്കാർ ഒരു വയലിൽ ഒരു
ഈജിപ്തുകാരനെ കണ്ടു. അവർ അവനെ
ദാവീദിന്റെയടുത്തേക്കു കൊണ്ടുപോയി.
അവർ അവന് വെള്ളവും ഭക്ഷണവും കൊടു
ത്തു. 12അവർ ഈജിപ്തുകാരന് ഒരു കഷണം
അത്തിയടയും ഉണക്കമുന്തിരിക്കുലയും നൽകി.
ഭക്ഷണം കഴിച്ചപ്പോൾ അവന്റെ ക്ഷീണം മാറി.
കഴിഞ്ഞ മൂന്നു ദിനരാത്രങ്ങളിൽ അവൻ ഒന്നും
കഴിച്ചിരുന്നില്ല.
13ദാവീദ് ഈജിപ്തുകാരനോടു ചോദിച്ചു,
“ആരാണു നിന്റെ യജമാനൻ? നീ എവിടെ
നിന്നും വരുന്നു?”
ഈജിപ്തുകാരൻ മറുപടി പറഞ്ഞു, “ഞാൻ
ഒരു ഈജിപ്തുകാരനാണ്. ഒരു അമാലേക്യ
ന്റെ അടിമയാണ് ഞാൻ. മൂന്ന് ദിവസം മുമ്പ്
എനിക്കു രോഗം വരികയും യജമാനൻ എന്നെ
ഉപേക്ഷിക്കുകയും ചെയ്തു. 14ക്രേത്യർ ജീവി
ക്കുന്ന നെഗെബ് ഞങ്ങൾ ആക്രമിച്ചു. യെഹൂ
ദയും കാലേബുകാർ വസിക്കുന്ന നെഗെബും
ഞങ്ങൾ ആക്രമിച്ചു. സിക്ലാഗും ഞങ്ങൾ കത്തി
ച്ചു.”
15ദാവീദ് ഈജിപ്തുകാരനോടു ചോദിച്ചു,
“ഞങ്ങളുടെ കുടുംബങ്ങളെ പിടിച്ചു കൊണ്ടു
പോയവരുടെ അടുത്തേക്കു നീ ഞങ്ങളെ
കൊണ്ടുപോകാമോ?” ഈജിപ്തുകാരൻ മറു
പടി പറഞ്ഞു, “ദൈവസമക്ഷത്തിൽ നിങ്ങൾ
ഒരു വിശേഷവാഗ്ദാനം ചെയ്താൽ അവരെ
കണ്ടെത്താൻ ഞാൻ നിങ്ങളെ സഹായിക്കാം.
എന്നാൽ എന്നെ കൊല്ലുകയോ യജമാനനെ
തിരിച്ചേല്പിക്കുകയോ ചെയ്യില്ലെന്നു നിങ്ങൾ
വാക്കു തരണം.”

### ദാവീദ് അമാലേക്യരെ തോല്പിക്കുന്നു

16ഈജിപ്തുകാരൻ ദാവീദിനെ അമാലേക്യ
രുടെയടുത്തേക്കു കൊണ്ടുപോയി. അവർ
തിന്നും കുടിച്ചും ഒരു മൈതാനത്തിനു ചുറ്റും
കിടക്കുകയായിരുന്നു. ഫെലിസ്ത്യരിൽനിന്നും
യെഹൂദക്കാരിൽനിന്നും തങ്ങൾ പിടിച്ചെടുത്ത
സാധനങ്ങളുടെ പേരിൽ അവർ ആഹ്ലാദിക്കുക
യായിരുന്നു. 17ദാവീദ് അവരെ ആക്രമിക്കുകയും
വധിക്കുകയും ചെയ്തു. സൂര്യോദയം മുതൽ
പിറ്റേന്ന് സായാഹ്നംവരെ അവർ ഏറ്റുമുട്ടി.
ഒട്ടകപ്പുറത്തു കയറി ഓടിപ്പോയ നാനൂറു
യുവാക്കളൊഴികെ അമാലേക്യരാരും അവശേ
ഷിച്ചില്ല.
18അമാലേക്യർ പിടിച്ചുകൊണ്ടുപോയ
തന്റെ രണ്ടു ഭാര്യമാർ സഹിതം എല്ലാം ദാവീദ്
തിരിച്ചുപിടിച്ചു. 19ഒന്നും നഷ്ടപ്പെട്ടിരുന്നില്ല.
മുഴുവൻ കുട്ടികളെയും വൃദ്ധരെയും അവർ
കണ്ടെത്തി. തങ്ങളുടെ മക്കളെ മുഴുവൻ അവർ
കണ്ടെത്തി. അമാലേക്യർ കൊണ്ടുപോയതെ
ല്ലാം അവർ കണ്ടെത്തി. ദാവീദ് അവയെല്ലാം
തിരികെ കൊണ്ടുവന്നു. 20ആടുകളെയും കന്നു
കാലികളെയും മുഴുവൻ ദാവീദ് കൊണ്ടുവന്നു.
ദാവീദിന്റെ ആൾക്കാർ ഈ മൃഗങ്ങളെ മുമ്പേ
നടത്തി. അവർ പറഞ്ഞു, “അവ ദാവീദിന്റെ
സമ്മാനമാണ്.”

### എല്ലാവർക്കും തുല്യ പങ്ക്

21ബെസോർ മലയിടുക്കിൽ തങ്ങിയിരുന്ന
ഇരുനൂറു പേരുടെയടുത്ത് ദാവീദ് എത്തി.
അവർ ദാവീദിനെ പിന്തുടരാൻ കഴിയാത്ത
ദുർബ്ബലരും ക്ഷീണിതരുമായിരുന്നു. അവർ
ദാവീദിനെയും അവനോടൊപ്പം പോയ ഭടന്മാ
രെയും കാണാൻ ഇറങ്ങിവന്നു. ദാവീദും സൈ
ന്യവും അടുത്തുവന്നപ്പോൾ ബെസോർ മല
യിടുക്കിലെ ജനങ്ങൾ അവരെ ആശംസിച്ചു.
ദാവീദ് അവരോടു കുശലമന്വേഷിച്ചു. 22ദാവീ
ദിനോടൊപ്പം പോയവരിൽ കുഴപ്പക്കാരായ
ഏതാനും ദുഷ്ടന്മാരുണ്ടായിരുന്നു. ആ കുഴപ്പ
ക്കാർ പറഞ്ഞു, “ഈ ഇരുന്നൂറു പേർ നമ്മോ
ടൊപ്പം വന്നില്ല. അതിനാൽ നമ്മൾ അവർക്ക്
ഒന്നും കൊടുക്കേണ്ടതില്ല. അവർക്ക് അവരുടെ
ഭാര്യമാരെയും മക്കളേയും മാത്രമേ ലഭിക്കൂ.”
23ദാവീദ് മറുപടി പറഞ്ഞു, “അരുത് സഹോ
ദരന്മാരേ, അങ്ങനെ ചെയ്യരുത്! യഹോവ നമു
ക്കു നൽകിയതിനെപ്പറ്റി ചിന്തിക്കുക! നമ്മെ
ആക്രമിച്ച ശത്രുവിനെ തോല്പിക്കാൻ യഹോവ
നമ്മെ അനുവദിച്ചു. 24നിങ്ങൾ പറയുന്നത്
ആരും ശ്രദ്ധിക്കില്ല! സാമാനങ്ങളോടൊപ്പം
നിന്നവർക്കും യുദ്ധത്തിൽ പോയവർക്കും തുല്യ
സാധനങ്ങൾ നൽകണം. എല്ലാവർക്കും ഒരു
പോലെ പങ്കുവയ്ക്കണം.” 25ദാവീദ് ഇത്
യിസ്രായേലിൽ ഒരു കല്പനയും നിയമവു
മാക്കി. ഇന്നും ഈ നിയമം തുടരുന്നു.
26ദാവീദ് സിക്ലാഗിലെത്തി. അനന്തരം
അമാലേക്യരിൽനിന്നും പിടിച്ചെടുത്ത സാധ
നങ്ങളിൽ കുറേ അവൻ യെഹൂദയിലെ നേതാ
ക്കളായ തന്റെ സുഹൃത്തുക്കൾക്കയച്ചു കൊടു
ത്തു. ദാവീദു പറഞ്ഞു, “യഹോവയുടെ ശത്രു
ക്കളിൽനിന്നും ഞാൻ എടുത്ത സാധനങ്ങളിൽ
നിന്നു നിങ്ങൾക്കുള്ള സമ്മാനമാണ് ഇവ.”
27ദാവീദ്, ആ സാധനങ്ങളിൽനിന്നും കുറെ
ബേഥേൽ, നെഗെബിലെ രാമോത്ത്, യാത്ഥീർ,
28അരോവേർ, സിഫ്മോത്ത്, എസ്തെമോവാ,
29രാഖാൽ. യെരഹ്മേല്യരുടെയും കേന്യരുടെ
യും നഗരങ്ങൾ, 30ഹോർമ്മാ, ബോർ ആശാൻ,
അഥാക്ക, 31ഹെബ്രോൻ എന്നിവിടങ്ങളിലെ
നേതാക്കൾക്കും കൊടുത്തു. ദാവീദും കൂട്ടരും
താമസിച്ച എല്ലാ സംഘങ്ങളിലെ നേതാക്കൾ
ക്കും അവൻ ആ സാധനങ്ങളിൽ കുറെ അയച്ചു
കൊടുത്തു.

### ശൌലിന്റെ മരണം

31ഫെലിസ്ത്യർ യിസ്രായേലിനെതിരെ
പടവെട്ടുകയും യിസ്രായേലുകാർ
ഫെലിസ്ത്യരിൽനിന്നും ഓടിപ്പോവുകയും
ചെയ്തു. ഗിൽബോവാപർവ്വതത്തിൽവച്ച്
അനേകം യിസ്രായേലുകാർ കൊല്ലപ്പെട്ടു.
2ഫെലിസ്ത്യർ ശൌലിനോടും പുത്രന്മാ
രോടും കടുത്ത യുദ്ധം നടത്തി. ഫെലിസ്ത്യർ
ശൌലിന്റെ പുത്രന്മാരായ യോനാഥാൻ,
അബീനാദാബ്, മെൽക്കീശൂവാ എന്നിവരെ
വധിച്ചു.
3ശൌലിനെതിരെയുള്ള യുദ്ധം കൂടുതൽ
കൂടുതൽ വഷളായി. വില്ലാളികൾ എയ്ത

അമ്പുകളേറ്റ് ശൌലിന് വളരെ പരിക്കേറ്റു.
4തന്റെ ആയുധവാഹകനോടു ശൌൽ പറ
ഞ്ഞു, "നിന്റെ വാളെടുത്ത് എന്നെ വധിക്കുക.
അപ്പോൾ വിദേശികൾ എന്നെ മുറിവേല്പിച്ച്
പരിഹസിക്കുകയില്ലല്ലോ?" എന്നാൽ
ശൌലിന്റെ ആയുധവാഹകൻ വിസമ്മ
തിച്ചു. അയാൾ വല്ലാതെ ഭയന്നിരുന്നു. അതി
നാൽ ശൌൽ സ്വന്തം വാളെടുത്തു സ്വയം
മരിച്ചു. 5ആയുധവാഹകൻ ശൌൽ മരിച്ചതു
കണ്ടു. അതിനാൽ അവനും സ്വന്തം വാളു
കൊണ്ട് ആത്മഹത്യ ചെയ്തു. ശൌലിനോടൊ
പ്പം അവൻ അവിടെ മരിച്ചുവീണു. 6അങ്ങനെ,
ശൌലും അവന്റെ മൂന്നു പുത്രന്മാരും ആയു
ധവാഹകനും ഒരുമിച്ച് അന്നു മരിച്ചു.

### ശൌലിന്റെ മരണത്തിൽ ഫെലി സ്ത്യർക്കു സന്തോഷം

7താഴ്വരയുടെ മറുവശത്തുള്ള യിസ്രായേലു
കാർ, തങ്ങളുടെയാളുകൾ യുദ്ധത്തിൽ നിന്നും
ഓടിപ്പോകുന്നതു കണ്ടു. ശൌലും പുത്രന്മാരും
മരിച്ചത് അവർ കണ്ടു. അതിനാൽ ആ യിസ്രാ
യേലുകാർ തങ്ങളുടെ നഗരങ്ങൾ വിട്ട് ഓടി
പ്പോയി. അപ്പോൾ ഫെലിസ്ത്യർ അവരുടെ
നഗരങ്ങളിൽ വന്നു താമസമാക്കി.
8പിറ്റേന്ന്, മൃതദേഹങ്ങളിൽനിന്നുള്ള സാധ
നങ്ങളെടുക്കാൻ ഫെലിസ്ത്യർ മടങ്ങിപ്പോയി.
ഗിൽബോവാപർവ്വതത്തിൽ ശൌലും മൂന്നു
പുത്രന്മാരും മരിച്ചുകിടക്കുന്നത് അവർ കണ്ടു.
9ഫെലിസ്ത്യർ ശൌലിന്റെ തല വെട്ടിമാറ്റു
കയും അവന്റെ ആയുധം എടുക്കുകയും
ചെയ്തു. ആ വാർത്ത അവർ ഫെലിസ്ത്യർക്കി
ടയിലും തങ്ങളുടെ വിഗ്രഹങ്ങളുടെ ആലയ
ങ്ങളിലും എത്തിച്ചു. 10അവർ ശൌലിന്റെ
ആയുധം അസ്തോരെത്തിന്റെ ദേവാലയ
ത്തിൽ വച്ചു. ഫെലിസ്ത്യർ ശൌലിന്റെ
ശരീരം ബേത്ത്-ശാനിലെ ചുമരിൽ തൂക്കിയിടു
കയും ചെയ്തു.
11ഫെലിസ്ത്യർ ശൌലിനോടു ചെയ്ത
കാര്യങ്ങൾ ഗിലെയാദിലെ യാബേശ്നിവാ
സികൾ കേട്ടു. 12അതിനാൽ യാബേശിലെ
എല്ലാ ഭടന്മാരും ബേത്ത്-ശാനിലേക്കു പോയി.
രാത്രി മുഴുവനും അവർ നടന്നു! അനന്തരം
അവർ ശൌലിന്റെ ശരീരം ബേത്ത്-ശാനിലെ
ഭിത്തിയിൽനിന്നും എടുത്തു. ശൌലിന്റെ
പുത്രന്മാരുടെ ശരീരങ്ങളും അവർ ഇറക്കി. അന
ന്തരം അവർ ആ ശരീരങ്ങൾ യാബേശിലേക്കു
കൊണ്ടുപോയി. അവിടെ യാബേശുകാർ
ശൌലിന്റെയും മൂന്നു പുത്രന്മാരുടെയും ശരീ
രങ്ങൾ ദഹിപ്പിച്ചു. 13അനന്തരം അവർ ശൌ
ലിന്റെയും പുത്രന്മാരുടെയും അസ്ഥികൾ
പെറുക്കി യാബേശിലെ മരച്ചുവട്ടിൽ സംസ്ക
രിച്ചു. അനന്തരം ഏഴു ദിവസം ഉപവസിച്ച്
യാബേശുകാർ തങ്ങളുടെ ദു:ഖം പ്രകടിപ്പിച്ചു.

# 2 ശമൂവേൽ

## ശൌലിൻെറ മരണത്തെപ്പറ്റി ദാവീദ് അറിയുന്നു

1 അമാലേക്യരെ തോല്പിച്ചതിനുശേഷം ദാവീദ്
സിക്ലാഗിലേക്കു മടങ്ങി. ശൌൽ കൊല്ലപ്പെട്ട
യുടനെ ആയിരുന്നു അത്. ദാവീദ് അവിടെ
രണ്ടു ദിവസം തങ്ങി. 2അനന്തരം മൂന്നാം
ദിവസം ഒരു യുവപ്പസൈനികൻ സിക്ലാഗിലേ
ക്കു വന്നു. ശൌലിൻെറ പാളയത്തിൽ നിന്നാ
യിരുന്നു അയാൾ വന്നത്. അയാളുടെ വസ്ത്ര
ങ്ങൾ കീറിയിരുന്നു. അയാളുടെ തലയിൽ
ചെളി പുരണ്ടുമിരുന്നു.* അയാൾ ദാവീദിൻെറ
യടുത്തുവന്ന് മുഖം നിലത്തമർത്തി നമസ്ക
രിച്ചു.

3ദാവീദ് അയാളോടു ചോദിച്ചു, "നീ എവിടെ
നിന്നാണു വരുന്നത്?" അയാൾ ദാവീദിനോടു
പറഞ്ഞു, "യിസ്രായേലുകാരുടെ പാളയത്തിൽ
നിന്നാണു ഞാൻ വരുന്നത്." 4ദാവീദ് അയാ
ളോടു ചോദിച്ചു, "യുദ്ധത്തിൽ ആരാണ് ജയിച്ച
തെന്ന് ദയവായി എന്നോടു പറയൂ."അയാൾ
മറുപടി പറഞ്ഞു, "നമ്മുടെ ആൾക്കാർ യുദ്ധ
രംഗത്തുനിന്നും ഓടിപ്പോയി. അനേകംപേർ
യുദ്ധഭൂമിയിൽ വീണു മരിച്ചു. ശൌലും അവ
ൻെറ പുത്രൻ യോനാഥാനും മരിച്ചു." 5ദാവീദ്
ആ യുവസൈനികനോടു ചോദിച്ചു, "ശൌ
ലും അവൻെറ പുത്രൻ യോനാഥാനും മരിച്ചു
വെന്ന് നിനക്കെങ്ങനെ അറിയാം?"

6യുവസൈനികൻ പറഞ്ഞു, "ഞാൻ ഗിൽ
ബോവാ മലയിലെത്താനിടയായി. ശൌൽ
തൻെറ കുന്തത്തിൽ ചാരി നിൽക്കുന്നത് ഞാൻ
കണ്ടു. ഫെലിസ്ത്യരുടെ തേരുകളും കുതിരപ്പ
ടയാളികളും ശൌലിനോടടുത്തു കൊണ്ടിരുന്നു.
7ശൌൽ പിന്തിരിഞ്ഞു നോക്കിയപ്പോൾ
എന്നെ കണ്ടു. അയാൾ എന്നെ വിളിച്ചു. ഞാൻ
വിളി കേട്ടു. 8അപ്പോൾ ഞാൻ ആരാണെന്ന്
ശൌൽ എന്നോടു ചോദിച്ചു. ഒരു അമാലേക്യ
നാണെന്നു ഞാനവനോടു പറഞ്ഞു. 9അ
പ്പോൾ ശൌൽ പറഞ്ഞു, 'ദയവായി എന്നെ
കൊല്ലൂ. എനിക്കു വല്ലാതെ മുറിവേറ്റിരിക്കുന്നു.
മരണാസന്നനായിട്ടും ഞാൻ ചാകുന്നില്ല.' 10അ
യാളുടെ മുറിവുകൾ കണ്ടപ്പോൾ അയാൾ
മരണാസന്നനായി എന്ന് എനിക്കു ബോധ്യ
മായി. അതിനാൽ ഞാൻ അയാളെ വധിച്ചു.
അനന്തരം ഞാൻ അയാളുടെ കിരീടവും കൈവ
ളയും ഊരിയെടുത്തു. അത് ഞാൻ അങ്ങയ്ക്കാ
യി കൊണ്ടുവന്നിട്ടുണ്ട് പ്രഭോ?"

11തീവ്രദു:ഖം പ്രകടിപ്പിക്കുന്നതിന് ദാവീദ്
തൻെറ വസ്ത്രങ്ങൾ വലിച്ചു കീറി. ദാവീദി
നോടൊപ്പമുണ്ടായിരുന്നവരും അങ്ങനെ തന്നെ
ചെയ്തു. 12അവർ വളരെ ദു:ഖിതരായി കര
ഞ്ഞു. വൈകുന്നേരംവരെ അവരൊന്നും കഴി
ച്ചില്ല. ശൌലിൻെറയും യോനാഥാൻെറയും മര
ണത്തിൽ അവർ കരഞ്ഞു. യഹോവയുടെ കൊ
ല്ലപ്പെട്ട ജനതയ്ക്കും യിസ്രായേലിനും വേണ്ടി
ദാവീദും അവൻെറയാളുകളും കരഞ്ഞു. ശൌ
ലും അയാളുടെ പുത്രൻ യോനാഥാനും അന
വധി യിസ്രായേലുകാരും യുദ്ധത്തിൽ മരിച്ചതു
കൊണ്ടാണവർ കരഞ്ഞത്.

## അമാലേക്യനെ വധിക്കാൻ ദാവീദു കല്പിക്കുന്നു

13അനന്തരം ശൌലിൻെറ മരണവാർത്ത
തന്നെ അറിയിച്ച ഭടനുമായി ദാവീദ് സംസാ
രിച്ചു. ദാവീദു ചോദിച്ചു, "നീ എവിടെ നിന്നാ
ണു വരുന്നത്?" യുവഭടൻ മറുപടി പറഞ്ഞു,
"ഞാനൊരു പരദേശിയുടെ പുത്രനാണ്. ഞാ
നൊരു അമാലേക്യനാണ്." 14ദാവീദ് യുവഭട
നോടു ചോദിച്ചു, "യഹോവയുടെ അഭിഷിക്ത
രാജാവിനെ വധിക്കാൻ നിനക്കു ഭയമുണ്ടാകാ
ഞ്ഞതെന്ത്?"

15-16ദാവീദ് അമാലേക്യനോടു തുടർന്നു പറ
ഞ്ഞു,"നിൻെറ മരണത്തിനു നീ തന്നെ ഉത്തര
വാദിയാകുന്നു. യഹോവയുടെ അഭിഷിക്ത
രാജാവിനെ നീ വധിച്ചുവെന്ന നിൻെറ വാക്കു
കൾ തന്നെ നീ കുറ്റവാളിയാണെന്നു തെളി
യിക്കുന്നു." അനന്തരം തൻെറ ഒരു യുവഭടനെ
വിളിച്ചിട്ട് അമാലേക്യനെ വധിക്കാൻ ദാവീദു
കല്പിച്ചു. അങ്ങനെ യിസ്രായേലുകാരനായ
യുവാവ് അമാലേക്യനെ വധിച്ചു.

## ശൌലിനെയും യോനാഥാനെയുംപറ്റി ദാവീദിൻെറ വിലാപഗാനം

17ശൌലിനെയും അയാളുടെ പുത്രൻ യോനാ
ഥാനെയും പറ്റി ദാവീദ് ഒരു വിലാപഗാനം
പാടി. 18യെഹൂദയിലെ ജനങ്ങളെ മുഴുവൻ
ആ ഗാനം പഠിപ്പിക്കുവാൻ ദാവീദ് തൻെറയാളു
കളോടു കല്പിച്ചു. വില്ല് എന്നാണ് ഈ ഗാന
ത്തിൻെറ പേര്. ശൂരന്മാരുടെ പുസ്തകത്തിൽ
ഇത് എഴുതപ്പെട്ടിട്ടുണ്ട്.

19"യിസ്രായേലേ, നിൻെറ സൌന്ദര്യം മലക
ളിൽ നശിപ്പിക്കപ്പെട്ടു. ഓ! ആ വീരന്മാർ
എങ്ങനെ വീണു 20ആ വാർത്ത ഗത്തിൽ പറയ
രുത്. അസ്കെലോനിലെ തെരുവുകളിൽ അതു
വിളിച്ചു പറയരുത്. ആ ഫെലിസ്ത്യനഗര
ങ്ങൾ സന്തോഷിക്കും! ആ പട്ടണങ്ങളിലെ വിദേ
ശികൾ സന്തുഷ്ടരാകും. 21ഗിൽബോവാപർവ്വ
തങ്ങൾക്കുമേൽ മഴയോ മഞ്ഞോ വീഴാതിരി
ക്കട്ടെ. ആ വയലുകളിൽനിന്നും വഴിപാടുക
ളൊന്നും വരാതിരിക്കട്ടെ. വീരന്മാരുടെ പരിച
കൾ അവിടെ തുരുമ്പിച്ചു. ഇല്ല, ശൌലിൻെറ
പരിചയിൽ എണ്ണയിട്ടില്ല. 22യോനാഥാൻെറ
വില്ല് അതിൻെറ പങ്ക് ശത്രുക്കളെ വധിച്ചു.
ശൌലിൻെറ വാൾ അതിൻെറ പങ്കിനെ വധി
ച്ചു! മരിച്ചവരുടെ ദേഹത്തുനിന്നും അവർ രക്തം
ചിതറിച്ചു. ശക്തരുടെ മേദസ്സിലേക്കു അവർ
വെട്ടി.

23ശൌലും യോനാഥാനും ജീവിതത്തിലവർ
പരസ്പരം സ്നേഹിച്ചാഹ്ളാദിച്ചു. മരണത്തിനു
പോലും അവരെ വേർപെടുത്താനായില്ല! കഴു

---

**അയാളുടെ ... പുരണ്ടുമിരുന്നു** അയാൾ വളരെ ദു:ഖിതനായിരുന്നുവെന്നാണിതു കാണിക്കുന്നത്.

കന്മാരെക്കാൾ വേഗതയുള്ളവരായിരുന്നു
അവർ. സിംഹങ്ങളെക്കാൾ കരുത്തരായിരുന്നു
അവർ. 24യിസ്രായേൽപുത്രിമാരേ, ശൌലിനു
വേണ്ടി കരയുക. ശൌൽ നിങ്ങൾക്കു മനോഹ
രമായ ചുവന്ന വസ്ത്രങ്ങൾ തന്നു. നിങ്ങളുടെ
വസ്ത്രങ്ങളിലവൻ സ്വർണ്ണ അലുക്കുകൾ പിടി
പ്പിച്ചു.
25യുദ്ധത്തിൽ കരുത്തർ വീണു. ഗിൽബോവ
യുടെ കുന്നിൽ യോനാഥാൻ മരിച്ചു.
26എന്റെ സഹോദരനായ യോനാഥാനേ,
നിന്റെ നഷ്ടം എനിക്കെത്ര വലുതാണ്!
നിന്നോടൊപ്പമുള്ള ജീവിതം ഞാനത്രമാത്രം ആ
സ്വദിച്ചു. നിനക്കെന്നോടുണ്ടായിരുന്ന സ്നേ
ഹം സ്ത്രീകളുടെ സ്നേഹത്തെക്കാൾ വലുതാ
യിരുന്നു. 27കരുത്തർ യുദ്ധത്തിൽ വീണു. യു
ദ്ധോപകരണങ്ങൾ നശിച്ചു."

### ദാവീദും സംഘവും ഹെബ്രോ നിലേക്കു നീങ്ങുന്നു

2 പിന്നീട് ദാവീദ് യഹോവയുടെ ഉപദേശ
മാരാഞ്ഞു. ദാവീദു ചോദിച്ചു,"യെഹൂദ്യ
യിലെ ഏതെങ്കിലും നഗരത്തിലേക്കു ഞാൻ
പോകണോ?"
യഹോവ ദാവീദിനോടു പറഞ്ഞു, "വേണം,
പോകൂ ."ദാവീദു ചോദിച്ചു, "ഞാനെങ്ങോട്ടാ
ണു പോകേണ്ടത്?" യഹോവ മറുപടി പറഞ്ഞു,
"ഹെബ്രോനിലേക്ക്."
2അതിനാൽ ദാവീദും അയാളുടെ രണ്ടു ഭാര്യ
മാരും ഹെബ്രോനിലേക്കു നീങ്ങി. (യിസ്രേയേ
ൽക്കാരിയായ അഹീനോവാമും കർമ്മേലുകാര
നായ നാബാലിന്റെ വിധവ അബീഗയിലു
മായിരുന്നു അയാളുടെ ഭാര്യമാർ.) 3തന്റെ ജന
ങ്ങളെയും അവരുടെ കുടുംബങ്ങളെയും ദാവീദ്
കൊണ്ടുവന്നു. ഹെബ്രോനിലും സമീപ നഗര
ങ്ങളിലുമായി അവർ തങ്ങളുടെ ഭവനങ്ങൾ
പ ണിതു.

### യാബേശുകാരോട് ദാവീദ് നന്ദി പറയുന്നു

4യെഹൂദാപുരുഷന്മാർ ഹെബ്രോനിലേക്കു
വരികയും ദാവീദിനെ യെഹൂദയിലെ രാജാ
വായി അഭിഷേകം ചെയ്യുകയും ചെയ്തു. അന
ന്തരം അവർ ദാവീദിനോടു പറഞ്ഞു, "യാബേ
ശ്-ഗിലെയാദുകാർ ശൌലിനെ സംസ്കരിച്ചു."
5യാബേശ് -ഗിലെയാദുകാരുടെയടുത്തേക്കു
ദാവീദ് ദൂതന്മാരെ അയച്ചു. ആ ദൂതന്മാർ
യാബേശുകാരോടു പറഞ്ഞു, "നിങ്ങളെ
യഹോവ അനുഗ്രഹിക്കട്ടെ. എന്തെന്നാൽ നി
ങ്ങൾ നിങ്ങളുടെ യജമാനനായ ശൌലിനോട്
അവന്റെ ചാരം* സംസ്കരിക്കുക വഴി ദയകാ
ട്ടിയിരിക്കുന്നു. 6യഹോവ നിങ്ങളോട് കാരുണ്യ
വാനും വിശ്വസ്തനുമായിരിക്കട്ടെ. ഞാനും
നിങ്ങളോട് കരുണയോടെ പെരുമാറും. 7ഇ
പ്പോൾ കരുത്തരും ധൈര്യശാലികളുമായിരി
ക്കുക. നിങ്ങളുടെ യജമാനനായ ശൌൽ മരണ
മടഞ്ഞു. എന്നാൽ യെഹൂദയുടെ കുടുംബം
അവരുടെ രാജാവാകാൻ എന്നെ അഭിഷേകം
ചെയ്തിരിക്കുകയാണ്."

### ഈശ്ബോശെത്ത് രാജാവാകുന്നു

8നേരിന്റെ പുത്രനായ അബ്നേർ ശൌലി
ന്റെ സേനാനായകനായിരുന്നു. ശൌലിന്റെ
പുത്രനായ ഈശ്ബോശെത്തിനെ അബ്നേർ
മഹനയീമിലേക്കു കൊണ്ടുപോവുകയും 9അവ
നെ ഗിലെയാദ്, ആശേർ, യെസ്രീൽ, എഫ്രയീം,
ബെന്യാമീൻ എന്നിവരുടെയും മുഴുവൻ
യിസ്രായേലുകാരുടെയും രാജാവാക്കുകയും
ചെയ്തു.
10ഈശ്ബോശെത്ത് ശൌലിന്റെ പുത്രനാ
യിരുന്നു. യിസ്രായേലിനുമേൽ ഭരണമാരംഭിക്കു
മ്പോൾ ഈശ്-ബോശെത്തിന് നാല്പതു വയസ്സാ
യിരുന്നു. അവൻ രണ്ടു വർഷക്കാലം ഭരിച്ചു.
എന്നാൽ യെഹൂദാഗോത്രക്കാർ ദാവീദിനെയാ
ണു പിന്തുടർന്നത്. 11ഹെബ്രോനിലെ രാജാവാ
യിരുന്നു ദാവീദ്. ഏഴു വർഷവും ആറു മാസ
വും ദാവീദ് യെഹൂദാഗോത്രക്കാരെ ഭരിച്ചു.

### മാരകമായ പോരാട്ടം

12നേരിന്റെ പുത്രനായ അബ്നേരും ശൌലി
ന്റെ പുത്രനായ ഈശ്ബോശെത്തിന്റെ ഉദ്യോ
ഗസ്ഥന്മാരും മഹനയീം വിട്ട് ഗിബെയോനി
ലേക്കു പോയി. 13സെരൂയയുടെ പുത്രനായ
യോവാബും ദാവീദിന്റെ ഉദ്യോഗസ്ഥന്മാരും
ഗിബെയോനിലേക്കു പോയി. ഗിബെയോനി
ലെ കുളത്തിനടുത്തുവച്ച് അവർ അബ്നേരി
നെയും ഈശ്ബോശെത്തിന്റെ ഉദ്യോഗസ്ഥ
ന്മാരെയും കണ്ടുമുട്ടി. അബ്നേരിന്റെ സംഘം
കുളത്തിന്റെ ഒരു വശത്തിരുന്നു. യോവാബി
ന്റെ സംഘം കുളത്തിന്റെ മറുവശത്തും.
14അബ്നേർ യോവാബിനോടു പറഞ്ഞു,
"നമുക്ക് നമ്മുടെ യുവഭടന്മാരെക്കൊണ്ട് ഒരു
മത്സരം നടത്താം." യോവാബു പറഞ്ഞു, "ശരി,
നമുക്കൊരു പോരാട്ടം നടത്താം."
15അതിനാൽ യുവഭടന്മാർ എഴുന്നേറ്റു. രണ്ടു
സംഘവും പോരാട്ടത്തിനുള്ള തങ്ങളുടെയാളു
കളെ എണ്ണി. ശൌലിന്റെ പുത്രനായ ഈശ്
ബോശെത്തിനു വേണ്ടി പോരാടാൻ ബെന്യാ
മീന്റെ ഗോത്രക്കാരായ പന്ത്രണ്ടുപേരെ അവൻ
തെരഞ്ഞെടുത്തു. 16ഓരോരുത്തരും തന്റെ ശത്രു
വിന്റെ തലയിൽ പിടികൂടുകയും അവന്റെ
പാർശ്വത്തിൽ തന്റെ വാളുകൊണ്ട് കുത്തു
കയും ചെയ്തു. അതിനാൽ അവരെല്ലാം ഒരു
മിച്ചു നിലംപതിച്ചു. അതിനാലാണ് ആ സ്ഥലം
"മൂർച്ചയുള്ളകത്തിയുടെ നിലം" എന്നറിയപ്പെ
ടുന്നത്. ഗിബെയോനിലാണ് ആ സ്ഥലം.

### അബ്നേർ അസാഹേലിനെ വധിക്കുന്നു

17അനന്തരം പോരാട്ടം ഭീകരമായൊരു യുദ്ധ
മായിത്തീർന്നു. അന്ന് ദാവീദിന്റെ ഭടന്മാർ
അബ്നേരിനെയും യിസ്രായേലുകാരെയും
പരാജയപ്പെടുത്തി. 18സെരൂയയ്ക്ക് യോവാബ്,
അബീശായി, അസാഹേൽ എന്നിങ്ങനെ മൂന്നു
പുത്രന്മാരുണ്ടായിരുന്നു. അസാഹേൽ വേഗത
യുള്ള ഒരു ഓട്ടക്കാരനായിരുന്നു. ഒരു കാട്ടുമാ
നിന്റെയത്ര വേഗമുണ്ടായിരുന്നു അസാഹേ
ലിന്. 19അസാഹേൽ നേരെ അബ്നേരിന്റെയ
ടുത്തേക്കു ഓടിച്ചെല്ലുകയും അയാളെ ഓടി
ക്കാൻ തുടങ്ങുകയും ചെയ്തു. 20അബ്നേർ
തിരിഞ്ഞു നോക്കി ചോദിച്ചു, "നീയാണോ
അസാഹേൽ?" അസാഹേൽ പറഞ്ഞു, "അതെ,
ഞാൻതന്നെ."
21അസാഹേലിനെ മുറവേല്പിക്കണമെന്ന്
അബ്നേരിനാഗ്രഹമില്ലായിരുന്നു. അതിനാൽ
അബ്നേർ അസാഹേലിനോടു പറഞ്ഞു,

**അവന്റെ ചാരം** ശൌലിന്റെയും യോനാഥാന്റെ യും ശവ ശരീരങ്ങൾ ദഹിപ്പിച്ചു. 1 ശമൂ. 31:12 കാണുക.

“എന്നെ ഓടിക്കുന്നതു നിർത്തിയിട്ട് യുവഭട
ന്മാരിലൊരാളുടെ പിന്നാലെ പോവുക. നിന
ക്കു അനായാസം അവൻെറ പടച്ചട്ട പിടിച്ചെ
ടുക്കാം.” എന്നാൽ അസാഹേൽ അതിനു വിസ
മ്മതിച്ചു.
22അബ്നേർ അസാഹേലിനോടു വീണ്ടും
പറഞ്ഞു, “എന്നെ ഓടിക്കുന്നത് നിർത്തൂ. അല്ലെ
ങ്കിൽ എനിക്ക് നിന്നെ കൊല്ലേണ്ടിവരും. അപ്പോ
ളെനിക്കു നിൻെറ സഹോദരൻ യോവാ
ബിൻെറ മുഖത്തു നോക്കാനാവില്ല.” 23എന്നാൽ
അസാഹേൽ അബ്നേരിനെ ഓടിക്കുന്നതവ
സാനിപ്പിച്ചില്ല. അതിനാൽ അബ്നേർ തൻെറ
കുന്തത്തിൻെറ പിന്നറ്റം അസാഹേലിൻെറ വയ
റ്റിൽ കുത്തിക്കയറ്റി. കുന്തം അസാഹേലിൻെറ
വയറ്റിൽ ആഴത്തിൽ തുളച്ചുകയറി അയാളുടെ
പുറത്തുകൂടി വെളിയിൽ വന്നു. അസാഹേൽ
അവിടെവച്ചു തന്നെ മരിച്ചു.

## യോവാബും അബീശായിയും അബ്നേരിനെ പിന്തുടരുന്നു

അസാഹേലിൻെറ ശരീരം നിലത്തു കിടന്നു.
ആ വഴി ഓടിപ്പോയവരൊക്കെ അസാഹേലി
ൻെറ മൃതദേഹം കാണാനായി നിന്നു. 24എ
ന്നാൽ യോവാബും അബീശായിയും അബ്നേ
രിനെ ഓടിച്ചു. അവർ ഗിബെയോൻമരുഭൂമി
യിലേക്കുള്ള മാർഗ്ഗത്തിൽ ഗീഹിൻെറ മുമ്പി
ലുള്ള അമ്മാകുന്നിലെത്തിയപ്പോൾ സൂര്യൻ
ഏതാണ്ട് അസ്തമിച്ചതേയുള്ളൂ. 25ബെന്യാമീൻ
ഗോത്രക്കാർ അബ്നേരിൻെറയടുത്തേക്കു വന്നു.
അവരെല്ലാം കുന്നിന്നു മുകളിൽ ഒന്നിച്ചു നിന്നു.
26അബ്നേർ യോവാബിനോടാക്രോശിച്ചു,
“നമ്മൾ എന്നെന്നും പരസ്പരം യുദ്ധം ചെയ്ത്
വധിക്കണോ? തീർച്ചയായും ഇത് ദു:ഖത്തിലേ
അവസാനിക്കൂ എന്നു നിനക്കറിയാം. സ്വന്തം
സഹോദരന്മാരെ കൊല്ലുന്നതവസാനിപ്പി
ക്കാൻ ജനങ്ങളോടു പറയുക.”
27അപ്പോൾ യോവാബു പറഞ്ഞു, “നീ അങ്ങ
നെ പറഞ്ഞതു നന്നായി. ദൈവം ജീവിക്കുന്ന
തുപോലെ സത്യമായും നീ അങ്ങനെയൊക്കെ
പറഞ്ഞില്ലായിരുന്നുവെങ്കിൽ പ്രഭാതത്തിലും
ജനങ്ങൾ തങ്ങളുടെ സഹോദരനെ ഓടിക്കുക
യായിരുന്നേനെ.” 28അതിനാൽ യോവാബ്
കാഹളം മുഴക്കുകയും അയാളുടെയാളുകൾ
യിസ്രായേലുകാരെ ഓടിക്കുന്നതവസാനിപ്പി
ക്കുകയും ചെയ്തു. യിസ്രായേലുകാരോടു
വീണ്ടും ഏറ്റുമുട്ടാൻ അവർ ശ്രമിച്ചില്ല. 29അബ്
നേരും അയാളുടെ ആളുകളും രാത്രി മുഴുവൻ
യോർദ്ദാൻതാഴ്വരയിലൂടെ നടന്നു. അവർ യോ
ർദ്ദാൻനദി കടക്കുകയും മഹനയീമിലെത്തും
വരെ പകൽ മുഴുവൻ നടക്കുകയും ചെയ്തു.
30അബ്നേരിനെ പിന്തുടരുന്നതു നിർത്തി
യോവാബ് മടങ്ങിപ്പോയി. യോവാബ് തൻെറ
യാളുകളെയെല്ലാം ഒന്നിച്ചു കൂട്ടിയപ്പോൾ
അസാഹേലടക്കം ദാവീദിൻെറ പത്തൊമ്പത്
ഉദ്യോഗസ്ഥന്മാരെ തനിക്കു നഷ്ടമായെന്നു മന
സ്സിലാക്കി. 31പക്ഷേ ദാവീദിൻെറ ഉദ്യോഗസ്ഥ
ന്മാർ അബ്നേരിൻെറ സംഘത്തിൽപ്പെട്ട മുന്നൂ
റ്ററുപതു ബെന്യാമീൻഗോത്രക്കാരെ വധിച്ചിരു
ന്നു. 32ദാവീദിൻെറ ഉദ്യോഗസ്ഥന്മാർ അസാ
ഹേലിനെ കൊണ്ടുപോയി ബേത്ത്ലേഹെമി
ലുള്ള അയാളുടെ പിതാവിൻെറ ശവകുടീര
ത്തിൽ സംസ്കരിച്ചു. യോവാബും സംഘവും
രാത്രി മുഴുവൻ സഞ്ചരിച്ചു. അവർ ഹെബ്രോ
നിലെത്തിയ ഉടനെയായിരുന്നു സൂര്യോദയം.

## യിസ്രായേൽ-യെഹൂദാ യുദ്ധം

3ശൌലിൻെറയും ദാവീദിൻെറയും കുടുംബ
ങ്ങൾ തമ്മിൽ ദീർഘകാലത്തേക്കു യുദ്ധം
നടന്നു. ദാവീദ് കൂടുതൽ കൂടുതൽ കരുത്ത
നായി. ശൌലിൻെറ കുടുംബം ദുർബ്ബലപ്പെട്ടും
വന്നു.

## ഹെബ്രോനിൽ ജനിച്ച, ദാവീദിൻെറ ആറു പുത്രന്മാർ

2ദാവീദിൻെറ ഈ പുത്രന്മാർ ഹെബ്രോനിൽ
ജനിച്ചവരാണ്. അമ്നോനായിരുന്നു മൂത്ത
പുത്രൻ. യിസ്രെയേലുകാരിയായ അഹിനോ
വമായിരുന്നു അമ്നോൻെറ മാതാവ്. 3കിലെ
യാബായിരുന്നു രണ്ടാമത്തെ പുത്രൻ. കർമ്മേലു
കാരനായ നാബാലിൻെറ വിധവയായ അബീ
ഗയിലായിരുന്നു അയാളുടെ അമ്മ. അബ്ശാ
ലോമായിരുന്നു മൂന്നാമത്തെ പുത്രൻ. ഗെശൂ
റിലെ രാജാവായിരുന്ന തൽമയിയുടെ പുത്രി
യായ മയഖ ആയിരുന്നു അബ്ശാലോമിൻെറ
അമ്മ. 4നാലാമത്തെ പുത്രനായിരുന്നു അദോനീ
യാവ്. ഹഗ്ഗീത്ത് ആയിരുന്നു അദോനീയാ
വിൻെറ അമ്മ. ശെഫത്യാവ് ആയിരുന്നു അഞ്ചാ
മത്തെ പുത്രൻ. അബീതാൽ ആയിരുന്നു ശെഫാ
ത്യാവിൻെറ അമ്മ. 5യിത്രെയാമായിരുന്നു ആറാ
മത്തെ പുത്രൻ. ദാവീദിൻെറ ഭാര്യയായ എഗ്ലാ
ആയിരുന്നു യിത്രെയാമിൻെറ അമ്മ. ദാവീ
ദിൻെറ ഈ പുത്രന്മാർ ഹെബ്രോനിൽ ജനിച്ച
വരാണ്.

## ദാവീദിനോടു ചേരാനുള്ള അബ്നേരിൻെറ തീരുമാനം

6ശൌലിൻെറയും ദാവീദിൻെറയും കുടുംബ
ങ്ങൾ തമ്മിൽ ഏറ്റുമുട്ടിയിരുന്ന കാലത്ത് അബ്
നേർ ശൌലിൻെറ സേനയിൽ കൂടുതൽ കരുത്ത
നായി. 7ശൌലിന് രിസ്പാ എന്നു പേരായ
ഒരു ദാസിയുണ്ടായിരുന്നു. അവൾ അയാൾക്ക്
ഒരു ഭാര്യയെപ്പോലെയായിരുന്നു. അയ്യായുടെ
പുത്രിയായിരുന്നു രിസ്പാ. ഈശ്ബോശെത്ത്
അബ്നേരിനോടു ചോദിച്ചു,“നീയെന്തിനാണ്
എൻെറ അപ്പൻെറ ദാസിയുമായി ലൈംഗിക
ബന്ധം പുലർത്തിയത്?”
8ഈശ്ബോശെത്തു പറഞ്ഞതു കേട്ട് അബ്
നേർ വളരെയധികം കോപാകുലനായി. അബ്
നേർ പറഞ്ഞു, “ഞാൻ ശൌലിനോടും അവ
ൻെറ കുടുംബത്തോടും വിശ്വസ്തതയുള്ളവ
നാണ്. ഞാൻ നിന്നെ ദാവീദിനു നൽകിയില്ല.
നിന്നെ തോല്പിക്കാൻ ഞാനയാളെ അനുവദി
ച്ചില്ല. യെഹൂദയ്ക്കുവേണ്ടി പണിയെടുക്കുന്ന
ഒരു ഒറ്റുകാരനല്ല ഞാൻ. എന്നാൽ ഈ സ്ത്രീ
യുമായി എനിക്കുള്ള ബന്ധം മൂലം നീയെന്നെ
അപരാധിയായി കരുതുന്നു. 9-10സംഭവിക്കു
മെന്ന് ദൈവം പറഞ്ഞ കാര്യങ്ങൾ ഞാൻ നട
പ്പാക്കുമെന്ന് ഞാനിതാ സത്യം ചെയ്യുന്നു.
രാജ്യം ശൌലിൻെറ കുടുംബത്തിൽനിന്നെടുത്ത്
ദാവീദിന് നൽകുമെന്ന് യഹോവ പറഞ്ഞിരു
ന്നു. യഹോവ ദാവീദിനെ യിസ്രായേലിൻെറ
യും യെഹൂദയുടെയും രാജാവാക്കും. ദാൻ
മുതൽ ബേർ-ശേബാവരെ* അവൻ ഭരിക്കും.

---

**ദാൻ മുതൽ ബേർ-ശേബാ വരെ** വടക്കുമുതൽ തെക്കു
വരെ മുഴുവൻ യിസ്രായേലും എന്നർത്ഥം. ദാൻ,
യിസ്രായേലിൻെറ വടക്കുഭാഗത്തുള്ള ഒരു പട്ടണ
വും ബേർ-ശേബയെ ഹൂദയുടെ തെക്കുഭാഗത്തുള്ള
ഒരു പട്ടണവും ആയിരുന്നു.

ഞാനതു നിറവേറ്റുന്നില്ലെങ്കിൽ ദൈവം എന്നെ ശപിക്കട്ടെ!”

**11**ഈശ്ബോശെത്തിന് അബ്നേരിനോടു ഒന്നും പറയാൻ കഴിഞ്ഞില്ല. ഈശ്ബോശെത്തിന് അവനെ അത്ര പേടിയായിരുന്നു. **12**അബ്നേർ ദാവീദിൻെറയടുത്തേക്കു ദൂതന്മാരെ അയച്ചു. അബ്നേർ ചോദിച്ചു, “ഈ രാജ്യം ആരു ഭരിക്കണമെന്നാണ് അങ്ങു കരുതുന്നത്. ഞാനുമായി ഒരു കരാറുണ്ടാക്കിയാൽ യിസ്രായേലിൻെറ മുഴുവൻ ഭരണാധിപനാകാൻ ഞാനങ്ങയെ സഹായിക്കാം.” **13**ദാവീദ് മറുപടി പറഞ്ഞു, “കൊള്ളാം! ഞാൻ നീയുമായി ഒരു കരാറുണ്ടാക്കാം. എന്നാൽ ഒരു കാര്യം മാത്രമേ ഞാൻ നിന്നോടാവശ്യപ്പെടുന്നുള്ളൂ. ശൌലിൻെറ പുത്രി മീഖളിനെ എൻെറയടുത്തു കൊണ്ടുവരും വരെ ഞാൻ നിന്നെ കാണില്ല.”

### ദാവീദിന് ഭാര്യ മീഖളിനെ തിരിച്ചു കിട്ടുന്നു

**14**ശൌലിൻെറ പുത്രനായ ഈശ്ബോശെത്തിൻെറയടുത്തേക്കു ദാവീദ് ദൂതന്മാരെ അയച്ചു. ദാവീദു പറഞ്ഞു, “എൻെറ ഭാര്യ മീഖളിനെ എനിക്കു തരിക. അവളെ എനിക്കു വാഗ്ദാനം കിട്ടിയതാണ്. അവളെ നേടുന്നതിന് നൂറു ഫെലിസ്ത്യരെ ഞാൻ വധിച്ചു.”*

**15**അപ്പോൾ ഈശ്ബോശെത്ത് അവരോടു, ലയീശിൻെറ പുത്രനായ ഫൽതിയേലിൻെറയടുത്തുനിന്നും മീഖളിനെ കൂട്ടിക്കൊണ്ടു പോകാൻ പറഞ്ഞു. **16**മീഖളിൻെറ ഭർത്താവ് ഫൽതിയേൽ മീഖളിനോടൊപ്പം പോയി. ബഹൂരിം വരെ മീഖളിനെ അനുഗമിക്കുകയായിരുന്ന ഫൽതിയേൽ കരയുകയായിരുന്നു. എന്നാൽ അബ്നേർ ഫൽതിയേലിനോടു പറഞ്ഞു, “വീട്ടിലേക്കു മടങ്ങിപ്പോവുക.” അതിനാൽ ഫൽതിയേൽ വീട്ടിലേക്കു മടങ്ങി.

### അബ്നേർ ദാവീദിനു സഹായം വാഗ്ദാനം ചെയ്യുന്നു

**17**അബ്നേർ, യിസ്രായേൽനേതാക്കൾക്ക് ഈ സന്ദേശമയച്ചു. അയാൾ പറഞ്ഞു,“ദാവീദിനെ നിങ്ങളുടെ രാജാവാക്കാൻ നിങ്ങൾ കാത്തിരിക്കുകയാണല്ലോ. **18**ഇനി അതു ചെയ്യുക! ‘യിസ്രായേലുകാരായ എൻെറ ജനതയെ ഞാൻ ഫെലിസ്ത്യരിൽനിന്നും മറ്റു ശത്രുക്കളിൽ നിന്നും രക്ഷിക്കും. ’എന്നു യഹോവ പറഞ്ഞപ്പോൾ അദ്ദേഹം ദാവീദിനെപ്പറ്റിയായിരുന്നു സംസാരിച്ചിരുന്നത്.”

**19**അബ്നേർ ഇക്കാര്യങ്ങൾ ഹെബ്രോനിൽ വച്ച് ദാവീദിനോടു പറഞ്ഞു. ബെന്യാമീൻ ഗോത്രക്കാരോടും അയാൾ ഇക്കാര്യങ്ങൾ പറഞ്ഞു. അബ്നേർ പറഞ്ഞ കാര്യങ്ങൾ ബെന്യാമീൻഗോത്രക്കാരിലും എല്ലാ യിസ്രായേലുകാരിലും നല്ല പ്രതികരണമാണുളവാക്കിയത്. **20**അനന്തരം അബ്നേർ ഹെബ്രോനിൽ ദാവീദിൻെറയടുത്തേക്കു വന്നു. അബ്നേർ തന്നോടൊപ്പം ഇരുപതു പേരെക്കൂടി കൊണ്ടുവന്നു. ദാവീദ് അബ്നേരിനും അയാളോടൊപ്പമുണ്ടായിരുന്നവർക്കും ഒരു വിരുന്നു നൽകി. **21**അബ്നേർ ദാവീദിനോടു പറഞ്ഞു, “എൻെറ യജമാനനും രാജാവുമായവനേ, ഞാൻ പോയി എല്ലാ യിസ്രായേലുകാരെയും അങ്ങയുടെയടുത്തേക്കു കൊണ്ടുവരട്ടെയോ. അപ്പോൾ അവർക്ക് അങ്ങയുമായി ഒരു കരാറുണ്ടാക്കാമല്ലോ. അങ്ങയ്ക്കു ആഗ്രഹിക്കുന്ന തരത്തിൽ യിസ്രായേലിനെ ഭരിക്കുകയുമാവാം.” അതിനാൽ ദാവീദ് അബ്നേരിനെ പോകാനനുവദിച്ചു. അബ്നേർ സമാധാനത്തിൽ പോകുകയും ചെയ്തു.

### അബ്നേരിൻെറ മരണം

**22**യോവാബും ദാവീദിൻെറ സേനാപതികളും യുദ്ധത്തിൽ നിന്നും തിരിച്ചുവന്നു. ശത്രുക്കളിൽനിന്നും പിടിച്ചെടുത്ത വിലപിടിച്ച സാധനങ്ങൾ അവരുടെ കൈയിലുണ്ടായിരുന്നു. ദാവീദ് അബ്നേരിനെ അപ്പോൾ സമാധാനിപ്പിച്ചയച്ചതേയുള്ളൂ. അതിനാൽ അബ്നേർ അപ്പോൾ ഹെബ്രോനിൽ ദാവീദിനോടൊപ്പമുണ്ടായിരുന്നില്ല. **23**യോവാബും അയാളോടൊപ്പമുണ്ടായിരുന്ന സൈന്യവും ഹെബ്രോനിലെത്തി. സൈന്യം യോവാബിനോടു പറഞ്ഞു, “നേരിൻെറ പുത്രനായ അബ്നേർ ദാവീദു രാജാവിൻെറയടുത്തുവരികയും ദാവീദ് അവനെ സമധാനത്തിൽ അയയ്ക്കുകയും ചെയ്തു.” **24**യോവാബ് രാജാവിൻെറയടുത്തെത്തി പറഞ്ഞു, “അങ്ങെന്താണു ചെയ്തത്? അബ്നേർ അങ്ങയുടെ അടുത്തു വന്നു, എന്നാൽ അങ്ങ് അവനെ ഉപദ്രവിക്കാതെ വിട്ടയച്ചു! എന്തുകൊണ്ട്? **25**നേരിൻെറ പുത്രനായ അബ്നേരിനെ അങ്ങയ്ക്കറിയാം. അവൻ അങ്ങയെ ചതിക്കാൻ വന്നതാണ്. അങ്ങയുടെ എല്ലാ പ്രവൃത്തികളെയും പറ്റി പഠിക്കാനാണ് അവൻ വന്നത്.”

**26**യോവാബ് ദാവീദിൻെറയടുത്തു നിന്നു പോവുകയും സീരാകിണറ്റിനടുത്ത് അബ്നേരിൻെറയടുത്തേക്കു ദൂതന്മാരെ അയയ്ക്കുകയും ചെയ്തു. ദൂതന്മാർ അബ്നേരിനെ തിരികെ കൊണ്ടു വന്നു. എന്നാൽ ദാവീദ് അക്കാര്യമറിഞ്ഞിരുന്നില്ല. **27**അബ്നേർ ഹെബ്രോനിലെത്തിയപ്പോൾ യോവാബ് അയാളെ രഹസ്യ സംഭാഷണത്തിനായി ഇടനാഴിയുടെ മധ്യത്തിൽ ഒരു വശത്തേക്കു മാറ്റി നിർത്തി. അനന്തരം യോവാബ് അബ്നേരിൻെറ വയറ്റിൽ കുത്തുകയും അയാൾ മരിക്കുകയും ചെയ്തു. യോവാബിൻെറ സഹോദരനായ അസാഹേലിനെ അബ്നേർ വധിച്ചിരുന്നു. അതിനാലാണ് യോവാബ് ഇപ്പോൾ അബ്നേരിനെ വധിച്ചത്.

### അബ്നേരിനെ ഓർത്ത് ദാവീദ് വിലപിക്കുന്നു

**28**ദാവീദ് പിന്നീട് ആ വാർത്ത കേട്ടു. ദാവീദു പറഞ്ഞു, “ഞാനും എൻെറ രാജ്യവും നേരിൻെറ പുത്രൻ അബ്നേരിൻെറ മരണത്തിൽ നിഷ്കളങ്കരാണ്. യഹോവ ഇതറിയുന്നു. **29**യോവാബും അവൻെറ കുടുംബക്കാരുമാണ് ഇതിന് ഉത്തരവാദികൾ. അവരെ മുഴുവനും ഇതിനു പഴിക്കണം. യോവാബിൻെറ കുടുംബത്തിനു മുഴുവൻ ദുരിതങ്ങളുണ്ടാകട്ടെ. അവൻെറ കുടുംബക്കാർക്ക് കുഷ്ഠം, തളർവാതം തുടങ്ങിയ രോഗങ്ങളുണ്ടാകട്ടെ. അവർ യുദ്ധത്തിൽ കൊല്ലപ്പെടുകയും പട്ടിണി കിടക്കുകയും ചെയ്യട്ടെ!”

**30**തങ്ങളുടെ സഹോദരനായ അസാഹേലിനെ ഗിബെയോനിലെ യുദ്ധത്തിൽ വധിച്ചതിനാലാണ് അബ്നേരിനെ യോവാബും അയാളുടെ സഹോദരൻ അബീശായിയും ചേർന്നു വധിച്ചത്. **31-32**ദാവീദ് യോവാബിനോടും അയാളോടൊപ്പമുണ്ടായിരുന്നവരോടും പറഞ്ഞു, “നിൻെറ വസ്ത്രങ്ങൾ വലിച്ചു കീറുക

---

**എൻെറ ... വധിച്ചു** “ഞാൻ വിവാഹനിശ്ചയത്തിന് ഫെലിസ്ത്യരുടെ നൂറു അഗ്രചർമ്മം കൊടുത്ത് വാങ്ങിയതാണ് അവളെ” എന്നർത്ഥം.

യും ദു:ഖത്തിൻെറ വസ്ത്രം ധരിക്കുകയും ചെ
യ്യുക. എന്നിട്ട് അബ്നേരിനു വേണ്ടി കരയുക."
അവർ അബ്നേരിനെ ഹെബ്രോനിൽ സംസ്ക
രിച്ചു. ദാവീദ് ശവസംസ്കാരത്തിനു പോയി.
അബ്നേരിൻെറ ശവകുടീരത്തിൽ ദാവീദു
രാജാവും ജനതയും കരഞ്ഞു.
33അബ്നേരിൻെറ ശവസംസ്കാരവേളയിൽ
ദാവീദുരാജാവ് ഈ ഗീതം പാടി, "ദുഷ്ടനായ
ഏതോ കുറ്റവാളിയെപ്പോലെയോ അബ്നേർ
മരിച്ചത്? 34അബ്നേരേ, നിൻെറ കൈകൾ
ബന്ധിക്കപ്പെട്ടിരുന്നില്ല. നിൻെറ കാലുകൾ
ചങ്ങലയ്ക്കിട്ടിരുന്നില്ല. ഇല്ല, അബ്നേരേ,
ദുഷ്ടർ നിന്നെ വധിച്ചു!"
അനന്തരം ജനങ്ങൾ മുഴുവൻ അബ്നേരിനു
വേണ്ടി വിലപിച്ചു. 35പകൽ സമയം മുഴുവനും
ആളുകൾ വന്ന് ദാവീദിനെ ഭക്ഷണം കഴിക്കാൻ
പ്രേരിപ്പിച്ചുകൊണ്ടിരുന്നു. എന്നാൽ ദാവീദ്
ഒരു വിശേഷ പ്രതിജ്ഞയെടുത്തു, "സൂര്യാസ്ത
മനത്തിനു മുമ്പ് ഞാൻ അപ്പമോ മറ്റേതെങ്കിലും
ഭക്ഷണമോ കഴിച്ചാൽ ദൈവം എന്നെ ശിക്ഷി
ക്കട്ടെ." 36ഇതു കണ്ട ജനങ്ങളെല്ലാം ദാവീദുരാജാ
വിൻെറ പ്രവൃത്തികളിൽ സന്തുഷ്ടരായി. 37നേ
രിൻെറ പുത്രനായ അബ്നേരിനെ കൊല്ലാൻ
കല്പിച്ചതു ദാവീദു രാജാവല്ലെന്ന് യെഹൂദ
യിലെ മുഴുവൻ ജനതയ്ക്കും യിസ്രായേൽജന
തയ്ക്കും ബോദ്ധ്യമായി. 38ദാവീദുരാജാവ്
തൻെറ ഉദ്യോഗസ്ഥരോടു പറഞ്ഞു, "നിങ്ങൾ
ക്കറിയുന്നതുപോലെ യിസ്രായേലിലെ ഒരു
പ്രധാന നേതാവ് ഇന്നു മരിച്ചു. 39രാജാവായി
ഞാൻ അഭിഷിക്തനായ അതേദിവസം തന്നെ
യാണ് അദ്ദേഹം വധിക്കപ്പെട്ടതും. സെരൂയ
യുടെ ഈ പുത്രന്മാർ എനിക്കു വളരെ പ്രശ്ന
ങ്ങളുണ്ടാക്കി. യഹോവ അവർക്ക് അവരർഹി
ക്കുന്ന ശിക്ഷ നൽകട്ടെ."

## ശൌലിൻെറ കുടുംബത്തിനു പ്രശ്നങ്ങളുണ്ടാകുന്നു

4 അബ്നേർ ഹെബ്രോനിൽ മരണമടഞ്ഞു
വെന്ന് ശൌലിൻെറ പുത്രനായ ഈശ്ബോ
ശെത്ത് കേട്ടു. ഈശ്ബോശെത്തും അവൻെറ
മുഴുവൻ ജനതയും വളരെ ഭയന്നു. 2ശൌ
ലിൻെറ പുത്രനായ ഈശ്ബോശെത്തിനെ
കാണാൻ രണ്ടുപേർ പോയി. ആ രണ്ടുപേരും
സേനാ നായകന്മാരായിരുന്നു. രേഖാബ്,
ബാനാ എന്നീ രണ്ടുപേർ ഉണ്ടായിരുന്നു. രിമ്മോ
ൻെറ പുത്രന്മാരായിരുന്നു അവർ. (ബെരോ
ത്തുകാരനായിരുന്നു രിമ്മോൻ. ബെരോത്ത്
പട്ടണം ബെന്യാമീൻഗോത്രക്കാർക്കുള്ളതായിരു
ന്നതിനാൽ അവർ ബെന്യാമീൻകാരായിരുന്നു.
3പക്ഷേ എല്ലാ ബെരോത്യരും ഗിത്ഥയീമിലേക്കു
ഓടിപ്പോയി. അവരിന്നും അവിടെത്തന്നെ
വസിക്കുകയാണ്.)
4ശൌലിൻെറ പുത്രനായ യോനാഥാന്
മെഫീബോശെത്ത് എന്നൊരു പുത്രനുണ്ടായി
രുന്നു. ശൌലും യോനാഥാനും കൊല്ലപ്പെട്ടു
വെന്ന വാർത്ത യിസ്രെയേലിൽനിന്നു വന്ന
പ്പോൾ മെഫീബോശെത്തിന് അഞ്ചു വയസ്സാ
യിരുന്നു പ്രായം. ശത്രുക്കൾ വരുന്നുണ്ടെന്ന്
മെഫീബോശെത്തിൻെറ ആയ ഭയന്നു. അതി
നാലവൾ അവനെയുമെടുത്ത് ദൂരേക്കോടി
പ്പോയി. എന്നാൽ ഓടിപ്പോകും വഴി അവൾ
കുട്ടിയെ താഴെയിട്ടു. അതിനാലവൻെറ രണ്ടു
കാലുകളും തളർന്നുപോയി.
5ബെരോത്യനായ രിമ്മോൻെറ പുത്രന്മാരായ
രേഖാബും ബാനയും ഉച്ചയ്ക്കു ഈശ്ബോശെ
ത്തിൻെറ വീട്ടിലേക്കുപോയി. ചൂടായിരുന്നതി
നാൽ ഈശ്ബോശെത്ത് വിശ്രമിക്കുകയായി
രുന്നു. 6-7അല്പം ഗോതമ്പ് വാങ്ങുന്നതിനെന്ന
നാട്യത്തിലാണ് രേഖാബും ബാനയും ആ വീട്ടി
ലേക്കു പോയത്. ഈശ്ബോശെത്ത് തൻെറ കിട
പ്പുമുറിയിൽ കിടക്കയിൽ ശയിക്കുകയായി
രുന്നു. രേഖാബും ബാനയും ഈശ്ബോശെ
ത്തിനെ കുത്തിക്കൊന്നു. അനന്തരം അവർ
അയാളുടെ തല വെട്ടി കൈയിലെടുത്തു. യോർ
ദ്ദാൻതാഴ്വരയിലൂടെയുള്ള വഴിയേ അവർ
രാത്രി മുഴുവൻ നടന്നു. 8അവർ ഹെബ്രോനി
ലെത്തി, ഈശ്ബോശെത്തിൻെറ തല അവർ
ദാവീദിനു സമർപ്പിച്ചു.
രേഖാബും ബാനയും ദാവീദുരാജാവിനോടു
പറഞ്ഞു, "അങ്ങയുടെ ശത്രുവായ, ശൌലി
ൻെറ പുത്രൻ, ഈശ്ബോശെത്തിൻെറ ശിര
സ്സിതാ. അവൻ അങ്ങയെ വധിക്കാൻ ശ്രമിച്ചു.
യഹോവ അങ്ങയ്ക്കുവേണ്ടി ശൌലിനെയും
കുടുംബത്തെയും ഇന്നു ശിക്ഷിച്ചു." 9എന്നാൽ
ദാവീദ് രേഖാബിനോടും അവൻെറ സഹോ
ദരൻ ബാനയോടും പറഞ്ഞു, "യഹോവ ജീവി
ക്കുംപോലെ സത്യമായും അയാളാണ് എല്ലാ
കുഴപ്പങ്ങളിൽനിന്നും എന്നെ രക്ഷിച്ചത്.
10എന്നാൽ മുമ്പൊരിക്കൽ ഒരു നല്ല വാർത്ത
എന്നോടു പറയുന്നു എന്നു ധരിച്ച് ഒരാൾ
എന്നോടു പറഞ്ഞു, 'നോക്കൂ! ശൌൽ മരിച്ചു!'
ഈ വാർത്ത കൊണ്ടുവന്നതിന് ഞാനയാൾക്ക്
പ്രതിഫലം നൽകുമെന്നാണ് അയാൾ ധരിച്ചത്.
എന്നാൽ ഞാനയാളെ പിടികൂടി സിക്ലാഗിൽ
വച്ച് വധിച്ചു. 11അതിനാൽ ഞാൻ നിന്നെയും
കൊന്ന് ഈ ഭൂമിയിൽനിന്നും നീക്കം ചെയ്യണം.
എന്തുകൊണ്ടെന്നാൽ നിങ്ങൾ നീതിമാനായ
ഒരാളെ അയാളുടെ വീട്ടിൽ സ്വന്തം കിടക്ക
യിൽ ഉറങ്ങിക്കിടക്കുമ്പോൾ വധിച്ചു."
12അതിനാൽ രേഖാബിനെയും ബാനയെയും
വധിക്കാൻ ദാവീദുരാജാവ് യുവഭടന്മാരോടു
കല്പിച്ചു. യുവഭടന്മാർ രേഖാബിൻെറയും
ബാനയുടെയും കൈകാലുകളരിഞ്ഞ് ഹെ
ബ്രോനിലെ കുളത്തിനരികെ കെട്ടിത്തൂക്കി.
അനന്തരം അവർ ഈശ്ബോശെത്തിൻെറ തല
യെടുത്ത് ഹെബ്രോനിൽ അബ്നേരിനെ സംസ്
കരിച്ചിടത്തു തന്നെ സംസ്കരിച്ചു.

## യിസ്രായേലുകാർ ദാവീദിനെ രാജാവാക്കുന്നു

5 അനന്തരം യിസ്രായേലിലെ എല്ലാ ഗോത്ര
ക്കാരും ഹെബ്രോനിൽ ദാവീദിൻെറയടു
ത്തെത്തി. അവർ ദാവീദിനോടു പറഞ്ഞു, "നോ
ക്കൂ, നമ്മൾ ഒരു കുടുംബമാണ്!* 2ശൌൽരാജാ
വായിരുന്ന കാലത്തുപോലും അങ്ങായിരുന്നു
യുദ്ധത്തിൽ ഞങ്ങളെ നയിച്ചത്. യിസ്രായേ
ലിനെ യുദ്ധത്തിൽ വിജയിപ്പിച്ചതും അങ്ങൊ
രുവനാണ്. യഹോവ തന്നെ അങ്ങയോടു
പറയുകയും ചെയ്തു, 'നീ എൻെറ ജനതയായ
യിസ്രായേലുകാരുടെ ഇടയനായിത്തീരും. നീ
യിസ്രായേലിൻെറ ഭരണാധിപനായിത്തീരും.'
3അങ്ങനെ എല്ലാ യിസ്രായേൽനേതാക്കളും
ഹെബ്രോനിൽ ദാവീദുരാജാവിനെ കാണാൻ
വന്നു. ദാവീദുരാജാവ് ഈ നേതാക്കളുമായി
ഒരു കരാറുണ്ടാക്കി. ഹെബ്രോനിൽ യഹോവ

---

**ഒരു കുടുംബം** "നിൻെറ മാംസവും രക്തവും" എന്നു വാച്യാർത്ഥം.

യുടെ സവിധത്തിൽ വച്ചായിരുന്നു അത്. അന
ന്തരം നേതാക്കൾ ദാവീദിനെ യിസ്രായേ
ലിൻെറ ഭരണാധിപനായി അഭിഷേകം ചെ
യ്തു.
4ഭരണമാരംഭിച്ചപ്പോൾ ദാവീദിന് മുപ്പതുവയ
സ്സായിരുന്നു. നാല്പതു വർഷം അദ്ദേഹം രാജാവാ
യിരുന്നു. 5ഹെബ്രോനിൽനിന്ന് അദ്ദേഹം ഏഴു
വർഷവും ആറു മാസവും യെഹൂദാ ഭരിച്ചു.
യെ രൂശലേമിൽ മുപ്പത്തിമൂന്നു വർഷം എല്ലാ
യിസ്രായേലിനെയും യെഹൂദയെയും ഭരിച്ചു.

## ദാവീദ് യെരൂശലേമിൻെറമേൽ വിജയം നേടുന്നു

6രാജാവും സേനയും യെരൂശലേമിൽ വസി
ക്കുന്ന യെബൂസ്യരോടു യുദ്ധം ചെയ്യാൻ പോ
യി. യെബൂസ്യർ ദാവീദിനോടു പറഞ്ഞു,
“നിനക്കു ഞങ്ങളുടെ നഗരത്തെ കീഴടക്കാനാ
വില്ല. ഞങ്ങളുടെ അന്ധർക്കും തളർവാതരോ
ഗിക്കുംപോലും നിന്നെ തടയാനാവും.” (ദാവീ
ദിന് ആ നഗരത്തിലേക്കു കടക്കാനാവില്ലെന്ന
ധാരണമൂലമാണ് അവരങ്ങനെ പറഞ്ഞത്.*
7എന്നാൽ ദാവീദ് സീയോൻകോട്ട പിടിച്ചെടു
ത്തു. ആ കോട്ടയാണ് ദാവീദിൻെറ നഗരമാ
യത്.)
8അന്ന് ദാവീദ് തൻെറ ഭടന്മാരോടു പറഞ്ഞു,
“നിങ്ങൾക്ക് യെബൂസ്യരെ വധിക്കണമെന്നു
ണ്ടെങ്കിൽ വെള്ളമൊഴുകുന്ന നീർപ്പാത്തിയി
ലൂടെ പോയി ആ ‘അന്ധരും തളർവാതം പിടി
ച്ചവരുമായ’ ശത്രുക്കളുടെ അടുത്തെത്തുക.
”അതിനാലാണ്, “അന്ധരും മുടന്തരും വസതി
യിൽ കടക്കരുത്” എന്നു ജനങ്ങൾ പറയുന്നത്.”
9ദാവീദ് കോട്ടയിൽ വസിക്കുകയും അതിന്
“ദാവീദിൻെറ നഗരം” എന്നു പേരിടുകയും ചെ
യ്തു. മില്ലോ എന്നു വിളിക്കുന്ന പ്രദേശം
ദാവീദ് നിർമ്മിച്ചു. നഗരത്തിൽ അദ്ദേഹം കൂടു
തൽ കെട്ടിടങ്ങൾ നിർമ്മിക്കുകയും ചെയ്തു.
10സർവ്വശക്തനായ യഹോവ അവനോടൊപ്പ
മുണ്ടായിരുന്നതിനാൽ ദാവീദ് അതിശക്തനായി
ത്തീർന്നു.
11ടൈറിലെ രാജാവായ ഹീരാം ദാവീദിൻറയ
ടുത്തേക്കു ദൂതന്മാരെ അയച്ചു. ദേവദാരുമരവും
മരപ്പണിക്കാരെയും കല്പണിക്കാരെയും ഹീരാം
അയച്ചു. അവർ ദാവീദിൻെറ കൊട്ടാരം
പണിതു. 12അപ്പോൾ, യഹോവ തന്നെ യഥാർ
ത്ഥത്തിൽ യിസ്രായേലിൻെറ രാജാവാക്കിയിരി
ക്കുന്നുവെന്ന് ദാവീദിനു മനസ്സിലായി. തൻെറ
സാമ്രാജ്യത്തെ ദൈവത്തിൻെറ ജനതയായ
യിസ്രായേലിനുവേണ്ടി യഹോവ ശ്രേഷ്ടമാ
ക്കിയെന്നു ദാവീദിനു മനസ്സിലായി.
13ദാവീദ് ഹെബ്രോനിൽനിന്നും യെരൂശലേ
മിലേക്കു നീങ്ങി. യെരൂശലേമിൽ ദാവീദിന്
കൂടുതൽ ദാസിമാരെയും ഭാര്യമാരെയും
ലഭിച്ചു. യെരൂശലേമിൽ ദാവീദിന് കുറേകൂടി
പുത്രന്മാരും പുത്രിമാരും ജനിച്ചു. 14ദാവീദിന്
യെരൂശലേമിൽ പിറന്ന പുത്രന്മാർ ഇവരൊക്ക
യാണ്: ശമ്മൂവ, ശോബാബ്, നാഥാൻ, ശലോ
മോൻ, 15യിബ്ഹാർ, എലീശൂവ, നേഫെഗ്,
യാഫീയ, 16എലീശാമാ, എല്യാദാവ്, എലീഫേ
ലെത്ത്.

**ദാവീദിന് ... പറഞ്ഞത്** യെരൂശലേം നഗരം ഒരു കുന്നിനു മുകളിലാണു നിർമ്മിച്ചിരിക്കുന്നത്. നഗരത്തിനു ചുറ്റും ഉയർന്ന കോട്ടയുണ്ട്. അതിനാൽ അതു പിടിച്ചടക്കുക പ്രയാസമാണ്.

## ദാവീദ് ഫെലിസ്ത്യർക്കെതിരെ പുറപ്പെടുന്നു

17യിസ്രായേലിൻെറ ഭരണാധിപനായി
യിസ്രായേലുകാർ ദാവീദിനെ അഭിഷേകം ചെ
യ്ത വാർത്ത ഫെലിസ്ത്യർ കേട്ടു. അതിനാൽ
ഫെലിസ്ത്യർ ദാവീദിനെ വധിക്കാൻ തെര
ഞ്ഞു പുറപ്പെട്ടു. എന്നാൽ ദാവീദ് ഇതേപ്പറ്റി
അറിയുകയും യെരൂശലേമിലെ കോട്ടയിലേക്കു
പോവുകയും ചെയ്തു. 18ഫെലിസ്ത്യർ രെഫാ
യീംതാഴ്വരയിലെത്തി പാളയമടിച്ചു. 19ദാവീദ്
യഹോവയോടു ഇങ്ങനെ ആരാഞ്ഞു, “ഞാൻ
ഫെലിസ്ത്യർക്കെതിരെ യുദ്ധത്തിനു പോക
ണമോ? ഫെലിസ്ത്യരെ തോല്പിക്കാൻ അങ്ങ്
എന്നെ സഹായിക്കുമോ? ”യഹോവ ദാവീദി
നോടു പറഞ്ഞു, “ഉവ്വ്, ഫെലിസ്ത്യരെ കീഴട
ക്കാൻ ഞാൻ നിശ്ചയമായും നിന്നെ സഹാ
യിക്കും.”
20അനന്തരം ദാവീദ് ബാൽ- പെരാസിം*
എന്ന സ്ഥലത്തേക്കു പോവുകയും അവിടുള്ള
ഫെലിസ്ത്യരെ തോല്പിക്കുകയും ചെയ്തു.
ദാവീദു പറഞ്ഞു,“പൊട്ടിയ അണയിലൂടെ
വെള്ളമൊഴുകുമ്പോലെ യഹോവ എൻെറ
ശത്രുക്കളെ തകർത്തു.” അതിനാലാണ് ആ
സ്ഥലത്തിന് “ബാൽ-പെരാസിം” എന്ന് ദാവീ
ദു പേരിട്ടത്. 21ഫെലിസ്ത്യർ തങ്ങളുടെ വിഗ്ര
ഹങ്ങൾ ബാൽ-പെരാസീമിൽ ഉപേക്ഷിച്ചു.
ദാവീദും സൈന്യവും ആ വിഗ്രഹങ്ങളെടുത്തു.
22ഫെലിസ്ത്യർ വീണ്ടും വന്ന് രെഫായിം
താഴ്വരയിൽ പാളയമടിച്ചു.
23ദാവീദ് യഹോവയോടു പ്രാർത്ഥിച്ചു.
ഇത്തവണ യഹോവ ദാവീദിനോടു പറഞ്ഞു,
“അങ്ങോട്ടു പോകരുത്. അവരുടെ സൈന്യ
ത്തിൻെറ പിന്നിലേക്കു പോവുക. ബാൽസം
മരങ്ങൾക്കപ്പുറംവച്ച് അവരെ ആക്രമിക്കുക.
24ആ മരങ്ങളിലേക്കു കയറുക. ബാൽസംമരങ്ങ
ളിലിരുന്ന് യുദ്ധത്തിന് നടന്നടുക്കുന്ന ഫെലി
സ്ത്യസേനയുടെ ശബ്ദം നിങ്ങൾക്കു കേൾ
ക്കാം. അപ്പോൾ നിങ്ങൾ പെട്ടെന്നു പ്രവർത്തി
ക്കണം. എന്തെന്നാൽ അപ്പോൾ യഹോവ
ചെന്ന് ഫെലിസ്ത്യരെ നിങ്ങൾക്കു വേണ്ടി
തോല്പിക്കും.”
25യഹോവ പറഞ്ഞതുപോലെ ദാവീദ് ചെ
യ്തു. അയാൾ ഫെലിസ്ത്യരെ തോല്പിച്ചു.
ഗേബമുതൽ ഗേസെർവരെയുള്ള മാർഗ്ഗത്തി
ലൂടെ അവൻ അവരെ തുരത്തുകയും ചെയ്തു.

## ദൈവത്തിൻെറ വിശുദ്ധപെട്ടകം യെരൂശലേമിലേക്ക്

6 യിസ്രായേലിലെ മികച്ച പടയാളികളെ
ദാവീദ് വീണ്ടും സംഘടിപ്പിച്ചു. അവർ
മുപ്പതിനായിരം പേരുണ്ടായിരുന്നു. 2അനന്തരം
ദാവീദും അവരും യെഹൂദയിലെ ബാലേ എന്ന
സ്ഥലത്തേക്കു പോയി. അവർ ദൈവത്തിൻെറ
വിശുദ്ധപെട്ടകം യെഹൂദയിലെ ബാലേയിൽ
നിന്നെടുക്കുകയും യെരൂശലേമിലേക്കു നീങ്ങു
കയും ചെയ്തു. ജനങ്ങൾ യഹോവയെ ആരാ
ധിക്കാൻ വിശുദ്ധപെട്ടകത്തിലേക്കു പോകും.
യഹോവയുടെ സിംഹാസന തുല്യമാണ് വിശു
ദ്ധപെട്ടകം. വിശുദ്ധപെട്ടകത്തിനു മുകളിൽ
കെരൂബുമാലാഖമാരുടെ പ്രതിമകളുണ്ടായിരു
ന്നു. ഈ മാലാഖമാരുടെമേൽ സർവ്വശക്തനായ
യഹോവ വസിക്കുന്നു. 3ദാവീദിൻെറയാളുകൾ
കുന്നിൻ മുകളിലുള്ള അബീനാദാബിൻെറ

**ബാൽ-പെരാസിം** “യഹോവ തകർത്തുവരുന്നു” എന്നർത്ഥം.

വസതിയിൽനിന്നും വിശുദ്ധപെട്ടകം കൊണ്ടു
വന്നു. അനന്തരം അവർ ദൈവത്തിന്റെ വിശു
ദ്ധപെട്ടകം പുതിയ ഒരു വണ്ടിയിൽവച്ചു.
അബീനാദാബിന്റെ പുത്രന്മാരായ ഉസ്സാ,
അഹ്യോവ് എന്നിവരായിരുന്നു പുതിയ വണ്ടി
ഓടിച്ചിരുന്നത്.
4അങ്ങനെ അവർ വിശുദ്ധപെട്ടകത്തെ കുന്നി
ൻമുകളിലുള്ള അബീനാദാബിന്റെ വസതി
യിൽനിന്നും കൊണ്ടുവന്നു. ഉസ്സാ ദൈവത്തി
ന്റെ വിശുദ്ധപെട്ടകത്തോടൊപ്പം വണ്ടിയിലു
ണ്ടായിരുന്നു. അഹ്യോ വിശുദ്ധപെട്ടകത്തിനു
മുമ്പിൽ നടക്കുകയുമായിരുന്നു. 5ദാവീദും
യിസ്രായേലുകാർ മുഴുവനും യഹോവയ്ക്കു
മുമ്പിൽ നൃത്തം ചെയ്യുകയും സൈപ്രസ് തടി
യിലുണ്ടാക്കിയ സംഗീതോപകരണങ്ങൾ,
കിന്നരം, വീണ, ചെണ്ട, ചപ്ളാക്കട്ട, ഇലത്താളം
എന്നിവ വായിക്കുകയുമായിരുന്നു. 6ദാവീദി
ന്റെയാളുകൾ നാഖോന്റെ മെതിക്കളത്തിലെ
ത്തിയപ്പോൾ കാളകൾക്കു കാലിടറുകയും
ദൈവത്തിന്റെ വിശുദ്ധപെട്ടകം വണ്ടിയിൽ
നിന്ന് താഴെ വീഴാൻ തുടങ്ങുകയും ചെയ്തു.
ഉസ്സാ വിശുദ്ധപെട്ടകം പിടിച്ചു. 7എന്നാൽ
യഹോവ ഉസ്സയോട് വളരെ കോപിക്കുകയും
അയാളെ വധിക്കുകയും ചെയ്തു.* വിശുദ്ധ
പെട്ടകത്തിൽ സ്പർശിക്കുക വഴി ദൈവത്തെ
അവൻ ആദരിക്കുന്നില്ലെന്നാണ് ഉസ്സാ കാട്ടി
യത്. ഉസ്സാ വിശുദ്ധപെട്ടകത്തിനരികെ മരിച്ചു.
8യഹോവ ഉസ്സയെ വധിച്ചത് ദാവീദിനെ ഞെ
ട്ടിച്ചു. ദാവീദ് ആ സ്ഥലത്തിനു “പേരെസ്-
ഉസ്സാ”* എന്നു പേരു നൽകി. ഇന്നും ആ സ്ഥലം
“പേരെസ്-ഉസ്സാ” എന്ന പേരിലാണറിയപ്പെടു
ന്നത്.
9ദാവീദ് അന്ന് യഹോവയെ വളരെ ഭയന്നു.
ദാവീദ് ആരാഞ്ഞു, “ദൈവത്തിന്റെ വിശുദ്ധ
പെട്ടകം എനിക്കെങ്ങനെ ഇവിടെ കൊണ്ടുവരാ
നാകും?” 10അതിനാൽ യഹോവയുടെ വിശുദ്ധ
പെട്ടകം ദാവീദിന്റെ നഗരത്തിലേക്കു കൊണ്ടു
വരാൻ ദാവീദിനു കഴിഞ്ഞില്ല. ദാവീദ് വിശുദ്ധ
പെട്ടകത്തെ ഗത്യനായ ഓബേദ്-ഏദോമിന്റെ
വസതിയിൽ വച്ചു. ഗത്യനായ ഓബേദ്-ഏദോ
മിന്റെ വസതിയിലേക്കു ദാവീദ് പെട്ടകം വഴി
യിൽ നിന്നെടുത്തു കൊണ്ടുപോയി. 11യഹോ
വയുടെ വിശുദ്ധപെട്ടകം മൂന്നു മാസത്തേക്ക്
ഓബേദ്-ഏദോമിന്റെ വസതിയിലായിരുന്നു.
യഹോവ ഓബേദ്-ഏദോമിനെയും അയാളുടെ
കുടുംബത്തെയും അനുഗ്രഹിച്ചു.
12പിന്നീടു ജനങ്ങൾ ദാവീദിനോടു പറഞ്ഞു,
“യഹോവ ഓബേദ്- ഏദോമിന്റെ കുടുംബ
ത്തെ അനുഗ്രഹിച്ചിരിക്കുന്നു. ദൈവത്തിന്റെ
വിശുദ്ധപെട്ടകം അവിടെയുള്ളതിനാൽ അവ
നുള്ളതെല്ലാം അനുഗൃഹീതം.” അതിനാൽ
ദാവീദ് പോയി ദൈവത്തിന്റെ വിശുദ്ധ
പെട്ടകം ഓബേദ്- ഏദോമിന്റെ വസതിയിൽ
നിന്നും കൊണ്ടുവന്നു. ദാവീദ് വളരെ ആഹ്ളാദ
ചിത്തനും ആകാംഷാഭരിതനുമായിരുന്നു. 13യ
ഹോവയുടെ വിശുദ്ധപെട്ടകം ചുമന്നവർ ആറു
ചുവടുവച്ചപ്പോൾ നിൽക്കുകയും ദാവീദ് ഒരു
കാളയേയും ഒരു പശുക്കുട്ടിയേയും ബലിയർപ്പി
ക്കുകയും ചെയ്തു. ദാവീദ് യഹോവയ്ക്കുമു
മ്പിൽ നൃത്തം വയ്ക്കുകയായിരുന്നു. 14ദാവീദ്
ഒരു ലിനൻ ഏഫോദണിഞ്ഞിരുന്നു. ദാവീദ്
യഹോവയ്ക്കു മുമ്പിൽ തന്റെ മുഴുവൻ ശക്തി
യോടെയും നൃത്തം ചെയ്യുകയായിരുന്നു.
15യഹോവയുടെ വിശുദ്ധപെട്ടകം നഗരത്തി
ലേക്കു കൊണ്ടുവരുന്നതിന്റെ ആഹ്ളാദത്തിമിർ
പ്പിൽ ദാവീദും മുഴുവൻ യിസ്രായേലുകാരും
ആക്രോശിക്കുകയും കാഹളം മുഴക്കുകയും
ചെയ്തിരുന്നു. 16ശൌലിന്റെ പുത്രി മീഖൾ
ജനാലയിലൂടെ പുറത്തേക്കു നോക്കുകയായി
രുന്നു. യഹോവയുടെ വിശുദ്ധപെട്ടകം നഗര
ത്തിലേക്കുകൊണ്ടുവരവേ ദാവീദ് യഹോവ
യുടെ മുമ്പിൽ ചാടുകയും നൃത്തം വയ്ക്കുകയു
മായിരുന്നു. ഇതു കണ്ട മീഖളിന് ദാവീദിനോട്
അവജ്ഞ തോന്നി. അയാൾ സ്വയം അപഹാ
സ്യനാകുന്നതായി അവൾ കരുതി. 17ദാവീദ്
വിശുദ്ധപെട്ടകത്തിനായി ഒരു കൂടാരം സ്ഥാപി
ച്ചു. യിസ്രായേലുകാർ യഹോവയുടെ പെട്ടകം
കൂടാരത്തിനുള്ളിൽ യഥാസ്ഥാനത്തു വച്ചു.
അനന്തരം ദാവീദ് യഹോവയ്ക്കുമുമ്പിൽ
ഹോമയാഗങ്ങളും സമാധാനബലികളും അർ
പ്പിച്ചു. 18ഹോമയാഗങ്ങളും സമാധാനബലി
കളും അർപ്പിച്ചതിനുശേഷം ദാവീദ് സർവ്വശ
ക്തനായ ദൈവത്തിന്റെ നാമത്തിൽ ജനങ്ങളെ
അനുഗ്രഹിച്ചു. 19ദാവീദ് യിസ്രായേലിലെ
എല്ലാ സ്ത്രീപുരുഷന്മാർക്കും ഓരോ അപ്പക്കഷ
ണവും ഉണക്കമുന്തിരിയടയും ഇറച്ചിക്കഷണ
വും നൽകി. തുടർന്ന് എല്ലാവരും വീടുകളി
ലേക്കു പോയി.

### മീഖൾ ദാവീദിനെ ശകാരിക്കുന്നു

20ദാവീദ് സ്വന്തം വസതിയെ അനുഗ്രഹിക്കാ
നായി പോയി. എന്നാൽ ശൌലിന്റെ പുത്രി
മീഖൾ അയാളെ കാണാനായി ഇറങ്ങിവന്നു.
മീഖൾ പറഞ്ഞു,“യിസ്രായേൽരാജാവിന് ഇന്ന്
ഒരാത്മ ബഹുമാനമില്ലാതായിരിക്കുന്നു! അങ്ങ്
അങ്ങയുടെ ദാസിമാരുടെ മുമ്പിൽവച്ച് സ്വന്തം
വസ്ത്രങ്ങളഴിച്ചു. അങ്ങ് നാണമില്ലാതെ സ്വയം
നഗ്നനാകുന്ന ഭോഷനെപ്പോലെയാണ്!”
21അപ്പോൾ ദാവീദ് മീഖളിനോടു പറഞ്ഞു,
“യഹോവ എന്നെയാണു തെരഞ്ഞെടുത്തിരി
ക്കുന്നത്. നിന്റെ പിതാവിനെയോ അയാളുടെ
കുടുംബത്തിൽപ്പെട്ട ആരെയെങ്കിലുമോ അല്ല.
തന്റെ ജനതയായ യിസ്രായേലുകാരുടെ നേ
താവായി യഹോവ എന്നെ തെരഞ്ഞെടുത്തു.
അതിനാൽ യഹോവയുടെ സവിധത്തിലുള്ള
നൃത്തവും ആഘോഷവും ഞാൻ തുടരും. 22കൂടു
തൽ വിഷമമുണ്ടാക്കുന്നതുമായ കാര്യങ്ങൾ
ഞാൻ ചിലപ്പോൾ ചെയ്തേക്കാം! ഒരുപക്ഷേ
നീയെന്നെ ആദരിക്കുന്നില്ലെന്നു വരാം.
എന്നാൽ നീ പറയുന്ന പെൺകുട്ടികൾ എന്നെ
ച്ചൊല്ലി അഭിമാനിക്കുകയും എന്നെ ബഹുമാനി
ക്കുകയും ചെയ്യും!” 23ശൌലിന്റെ പുത്രി മീഖ
ളിന് ഒരിക്കലും ഒരു കുട്ടിയുണ്ടായില്ല. അവൾ
വന്ധ്യയായിത്തന്നെ മരിച്ചു.

### ആലയം പണിയാനുള്ള ദാവീ ദിന്റെ ആഗ്രഹം

7 ദാവീദ് തന്റെ പുതിയഭവനത്തിൽ താമസ
മാരംഭിച്ചപ്പോൾ യഹോവ അദ്ദേഹത്തിനു
ചുറ്റുമുള്ള ശത്രുക്കളിൽനിന്നും സമാധാനം നൽ
കി. 2ദാവീദുരാജാവ് പ്രവാചകനായ നാഥാ
നോടു പറഞ്ഞു, “നോക്കൂ, ഞാൻ ദേവദാരുമരം
കൊണ്ടുള്ള കൂടാരത്തിൽ താമസിക്കുന്നു.

---

**എന്നാൽ ... ചെയ്തു** ദൈവത്തിന്റെ വിശുദ്ധപെട്ട
കമോ വിശുദ്ധകൂടാരത്തിലെ മറ്റേതെങ്കിലും ഉപകര
ണമോലേ വ്യർമാത്രമേ എടുക്കാവൂ. ഉസ്സാ ഒരു
ലേവ്യനല്ലായിരുന്നു. സംഖ്യാ. 1:50 വായിക്കുക.

**പേരെസ് ഉസ്സാ** “ഉസ്സയുടെ ശിക്ഷ” എന്നർത്ഥം.

.പക്ഷേ ദൈവത്തിന്റെ വിശുദ്ധപെട്ടകം
ഇപ്പോഴും ഒരു കൂടാരത്തിലാണ്. വിശുദ്ധ പെട്ട
കത്തിനായി നാം ഒരു മനോഹര മന്ദിരം പണി
യണം."
3നാഥാൻ ദാവീദുരാജാവിനോടു പറഞ്ഞു,
"അങ്ങാഗ്രഹിക്കുന്നതു ചെയ്യുക. യഹോവ
അങ്ങയോടൊപ്പമാണ്."
4എന്നാൽ ആ രാത്രിയിൽ യഹോവയുടെ
വചനം നാഥാൻ കേട്ടു. യഹോവ പറഞ്ഞു,
5"പോയി എന്റെ ദാസനായ ദാവീദിനോടു
ഇങ്ങനെ പറയുക, 'യഹോവ പറയുന്നതിങ്ങ
നെയാണ്: എനിക്കു വസിക്കാനുള്ള മന്ദിരം
പണിയേണ്ടവൻ നീയല്ല. 6യിസ്രായേലുകാരെ
ഈജിപ്തിൽനിന്നും മോചിപ്പിച്ചപ്പോൾ ഞാൻ
മന്ദിരത്തിൽ വസിക്കുകയായിരുന്നില്ല. ഞാ
നൊരു കൂടാരത്തിൽ വസിച്ചാണു സഞ്ചരിച്ചത്.
കൂടാരത്തെ ഞാനെന്റെ ആലയമായുപയോ
ഗിച്ചു. 7ദേവദാരുമരംകൊണ്ട് എനിക്കു വസി
ക്കാൻ ഒരു കൊട്ടാരം പണിയണമെന്ന് ഞാൻ
യിസ്രായേലിലെ ഒരു ഗോത്രക്കാരോടും ആവ
ശ്യപ്പെട്ടില്ല!'
8"എന്റെ ദാസനായ ദാവീദിനോടു നീ
ഇങ്ങനെ പറയണം 'സർവ്വശക്തനായ ദൈവം
ഇങ്ങനെയാണരുളിച്ചെയ്തത്: പുൽമേടുകളിൽ
ആടുകളെ മേയിച്ചു നടന്നതിനിടയിൽ ആണ്
ഞാൻ നിന്നെ തെരഞ്ഞെടുത്തത്. നിന്നെ ഞാൻ
ആ ജോലിയിൽനിന്നും തെരഞ്ഞെടുത്ത്
എന്റെ ജനതയായ യിസ്രായേലുകാരുടെ
നേതാവാക്കി. 9നീ പോയ എല്ലായിടങ്ങളിലും
ഞാൻ നിന്നോടൊപ്പമായിരുന്നു. നിനക്കു
വേണ്ടി ഞാൻ നിന്റെ ശത്രുക്കളെ തോല്പിച്ചു.
ഭൂമിയിലെ എല്ലാ മഹാന്മാരെയുംപോലെ
നിന്നെയും ഞാൻ പ്രസിദ്ധനാക്കും. 10-11യി
സ്രായേലുകാരായ എന്റെ ജനതയ്ക്കായി ഞാ
നൊരു സ്ഥലവും തെരഞ്ഞെടുത്തു. യിസ്രായേ
ലുകാരെ ഞാനവിടെ നട്ടു- അവർക്കു വസി
ക്കാൻ ഞാനവിടെ സ്വന്തം ഭൂമി നൽകി.
ഇനിയും അവർ ഓരോ സ്ഥലങ്ങളിലേക്കു
നീങ്ങേണ്ടതില്ലാത്ത വിധമാണ് ഞാനങ്ങനെ
ചെയ്തത്. മുമ്പ്, എന്റെ യിസ്രായേൽജന
തയെ നയിക്കാൻ ഞാൻ ന്യായാധിപന്മാരെ
അയച്ചു. എന്നാൽ ദുഷ്ടന്മാർ അവരെ കണ്ട
മാനം ഉപദ്രവിച്ചു. ഇപ്പോളങ്ങനെ സംഭവി
ക്കില്ല. നിനക്കു ഞാൻ നിന്റെ മുഴുവൻ ശത്രുക്ക
ളിൽനിന്നും സമാധാനം നൽകുന്നു. നിന്റെ
കുടുംബത്തെ ഞാൻ ഒരു രാജകുടുംബമാക്കും
12"നിന്റെ ജീവിതകാലം കഴിയുമ്പോൾ നീ
മരിക്കുകയും പൂർവ്വികരോടൊപ്പം സംസ്കരി
ക്കപ്പെടുകയും ചെയ്യും. എന്നാൽ അപ്പോഴേക്കും
നിന്റെ സ്വന്തം പുത്രന്മാരിൽ ഒരുവനെ ഞാൻ
രാജാവാക്കും. അവന്റെ സാമ്രാജ്യം ഞാൻ സ്ഥാ
പിക്കുകയും ചെയ്യും. 13എന്റെ നാമത്തിൽ
അവൻ ഒരു ആലയം പണിയും. അവന്റെ
രാജ്യത്തെ ഞാൻ നിത്യമായി ശക്തമാക്കും.
14ഞാനവന്റെ പിതാവും അവനെന്റെ പുത്ര
നും ആയിത്തീരും. അവൻ പാപം ചെയ്യുമ്പോൾ
അവനെ ശിക്ഷിക്കാൻ ഞാൻ മറ്റുള്ളവരെ ഉപ
യോഗിക്കും. അവരായിരിക്കും എന്റെ ചാട്ടവാ
റുകൾ. 15എന്നാൽ ഞാനൊരിക്കലും അവനോ
ടുള്ള സ്നേഹം അവസാനിപ്പിക്കില്ല. ഞാനെ
ന്നും അവനു വിശ്വസ്തനായി തുടരും.
ശൌലിൽനിന്ന് ഞാനെന്റെ സ്നേഹവും
കാരുണ്യവും എടുത്തുമാറ്റി. ഞാൻ നിന്നിലേക്കു
തിരിഞ്ഞപ്പോൾ ശൌലിനെ ഞാൻ തള്ളിമാറ്റി.
നിന്റെ കുടുംബത്തോടു ഞാനതു ചെയ്യില്ല.
16നിന്റെ രാജകുടുംബം തുടരും. നിനക്കതിൽ
ആശ്രയിക്കാം! നിനക്കായി നിന്റെ രാജത്വം
നിത്യമായിരിക്കും! നിന്റെ സിംഹാസനം നിത്യ
മായിരിക്കും." 17നാഥാൻ ആ ദർശനത്തെപ്പറ്റി
ദാവീദിനോടു പറഞ്ഞു. ദൈവം പറഞ്ഞ
തെല്ലാം അവൻ ദാവീദിനോടു പറഞ്ഞു.

## ദാവീദ് ദൈവത്തോടു പ്രാർത്ഥിക്കുന്നു

18അനന്തരം ദാവീദുരാജാവ് യഹോവയുടെ
മുമ്പിൽ ചെന്നിരുന്നു. ദാവീദുപറഞ്ഞു,
"എന്റെ യജമാനനായ യഹോവേ, ഞാനെന്തു
കൊണ്ടാണ് അങ്ങയ്ക്കു ഇത്രയും പ്രാധാനിയാ
യത്? എന്തുകൊണ്ടാണ് എന്റെ കുടുംബം
പ്രധാനമായത്? 19ഞാനൊരു ദാസനല്ലാതെ
ഒന്നുമല്ല. അങ്ങാകട്ടെ എന്നോടു വളരെ കരു
ണാമയനുമാകുന്നു. പക്ഷേ എന്റെ വരുംതലമു
റയെപ്പറ്റിയും അങ്ങ് ദയയോടെ സംസാരിച്ചു.
എന്റെ യജമാനനായ യഹോവേ, അങ്ങ് ഒരി
ക്കലും ആരെപ്പറ്റിയും ഇങ്ങനെ സംസാരിക്കാറി
ല്ലല്ലോ. 20എനിക്കെങ്ങനെ അങ്ങയോടു തുടർന്ന്
സംസാരിക്കാനാകുന്നു? ഞാൻ വെറുമൊരു
ദാസൻ മാത്രമാണെന്ന് എന്റെ യജമാനനായ
യഹോവേ അങ്ങറിയുന്നു. 21അങ്ങയുടെ ആഗ്ര
ഹമനുസരിച്ചു ചെയ്യുമെന്നു വാഗ്ദാനം ചെ
യ്തിരിക്കുന്നതിനാൽ ഈ അത്ഭുതകൃത്യങ്ങൾ
അങ്ങു പ്രവർത്തിക്കും. ഇക്കാര്യങ്ങളൊക്കെ
അറിയാനെന്നെ അനുവദിക്കാൻ അങ്ങു നിശ്ച
യിച്ചിട്ടുമുണ്ട്. 22എന്റെ യജമാനനായ യഹോ
വേ, ഇതു കൊണ്ടുതന്നെ അങ്ങു മഹത്വമുള്ള
വൻ! അങ്ങല്ലാതെ മറ്റു ദൈവമില്ല! അങ്ങയുടെ
പ്രവൃത്തികളെപ്പറ്റി കേട്ടിട്ടുള്ളതിനാൽ ഞങ്ങള
തറിയുന്നു.
23"അങ്ങയുടെ ജനതയായ യിസ്രായേലുകാ
രെപ്പോലെ മറ്റൊരു ജനത ഭൂമുഖത്തില്ല. അവ
രൊരു വിശിഷ്ടജനതയാണ്. അവർ അടിമക
ളായിരുന്നു. എന്നാൽ അങ്ങ് അവരെ ഈജി
പ്തിൽനിന്നും മോചിപ്പിച്ചു സ്വതന്ത്രരാക്കി.
അങ്ങ് അവരെ അങ്ങയുടെ ജനതയാക്കി.
യിസ്രായേലുകാർക്കായി അങ്ങ് അത്ഭുതകൃത്യ
ങ്ങൾ ചെയ്തു. അങ്ങയുടെ ദേശത്തിനായി
അങ്ങ് അത്ഭുതങ്ങൾ ചെയ്തു. 24യിസ്രായേലു
കാരെ നീ എന്നെന്നേക്കും നിന്റെ വളരെ
വേണ്ടപ്പെട്ട ജനതയാക്കി. യഹോവേ, അങ്ങവ
രുടെ ദൈവമാകുകയും ചെയ്തു.
25"യഹോവയായ ദൈവമേ, എനിക്കും എ
ന്റെ കുടുംബത്തിനുംവേണ്ടി മഹാകാര്യങ്ങൾ
ചെയ്യുമെന്ന് അങ്ങ് വാഗ്ദാനം ചെയ്തു.
എന്റെ ജനതയ്ക്കുവേണ്ടിയും പ്രവർത്തിക്കു
മെന്ന് അങ്ങ് വാഗ്ദാനം ചെയ്തു. ദയവായി
അങ്ങയുടെ വാഗ്ദാനം പാലിക്കേണമേ-
എന്റെ കുടുംബത്തെ എന്നെന്നേക്കും രാജാക്ക
ന്മാരുടെ കുടുംബമാക്കിത്തീർക്കേണമേ! 26അ
പ്പോൾ അങ്ങയുടെ നാമം എന്നെന്നേക്കും മഹ
ത്വപ്പെടും. ജനം പറയും, 'സർവ്വശക്തനായ
യഹോവയായ ദൈവം യിസ്രായേൽ ഭരിക്കു
ന്നു! അങ്ങയുടെ ദാസൻ ദാവീദിന്റെ കുടുംബം
അങ്ങയുടെ ശുശ്രൂഷയിൽ ഉറപ്പോടെ തുടരട്ടെ!'
27"സർവ്വശക്തനായ യഹോവേ, യിസ്രായേ
ലിന്റെ ദൈവമേ, അങ്ങ് എനിക്കിതെല്ലാം
വെളിവാക്കിത്തന്നു. അങ്ങു പറഞ്ഞു, 'നിന്റെ
കുടുംബത്തെ ഞാൻ മഹത്തരമാക്കും.' അതിനാ
ലാണ് അങ്ങയുടെ ദാസനായ ഞാൻ അങ്ങ
യോട് ഈ പ്രാർത്ഥന നടത്താൻ തീരുമാനി

ച്ചത്. 28എന്റെ യജമാനനായ യഹോവേ,
അങ്ങാകുന്നു ദൈവം. അങ്ങയുടെ വാക്കുകൾ
ഞാൻ വിശ്വസിക്കുന്നു. ഈ നല്ല കാര്യങ്ങൾ
അങ്ങയുടെ ദാസനായ എനിക്കു സംഭവിക്കു
മെന്നും അങ്ങു പറഞ്ഞു. 29ഇപ്പോൾ, ദയവായി
എന്റെ കുടുംബത്തെ അനുഗ്രഹിച്ചാലും. അങ്ങ
നെ അത് അങ്ങയ്ക്കു മുമ്പിൽ നിത്യമായി
നിലനിൽക്കട്ടെ. എന്റെ യജമാനനായ യഹോ
വേ, അങ്ങ് സ്വയം അരുളിയതാണ് ഇക്കാര്യ
ങ്ങൾ. നിത്യമായൊരനുഗ്രഹംകൊണ്ട് അങ്ങു
തന്നെയാണ് എന്റെ കുടുംബത്തെ അനുഗ്രഹി
ച്ചത്.”

### ദാവീദ് പല യുദ്ധങ്ങളും ജയിക്കുന്നു

8 പിന്നീട് ദാവീദ് ഫെലിസ്ത്യരെ തോല്പിച്ചു.
ഫെലിസ്ത്യരുടെ തലസ്ഥാനനഗരിയുടെ
നിയന്ത്രണത്തിൽ ഒരു വലിയ പ്രദേശം തന്നെ
യുണ്ടായിരുന്നു. ദാവീദ് ആ നഗരത്തിന്റെ
നിയന്ത്രണം ഏറ്റെടുത്തു. 2മോവാബ്യരേയും
ദാവീദ് തോല്പിച്ചു. ആ സമയത്ത് അദ്ദേഹം
അവരെ നിലത്തു കിടത്തി. എന്നിട്ടവൻ അ
വരെ കയറുകൊണ്ട് നിരയായി തിരിച്ചു. രണ്ടു
നിര മോവാബ്യർ കൊല്ലപ്പെട്ടു. എന്നാൽ
മൂന്നാം നിരയിലുണ്ടായിരുന്നവരെ മുഴുവൻ
ജീവിക്കാനനുവദിച്ചു. അങ്ങനെ, മോവാബ്യർ
ദാവീദിന്റെ ദാസന്മാരായി. അവർ അവനു
കപ്പം കൊടുത്തു.

3രെഹോബിന്റെ പുത്രനായ ഹദദേസെർ
ആയിരുന്നു സോബയിലെ രാജാവ്. യൂഫ്രട്ടീസു
നദിക്കടുത്തുള്ള പ്രദേശം കൈയടക്കാൻ പോക
വേ ദാവീദ് ഹദദേസരിനെ തോല്പിച്ചു. 4ദാവീദ്
1700 കുതിരപ്പടയാളികളെയും 20000 കാലാൾ
ഭടന്മാരെയും ഹദദേസെരിൽനിന്നും പിടിച്ചെ
ടുത്തു. നൂറെണ്ണമൊഴികെ എല്ലാ തേർക്കുതിരക
ളെയും ദാവീദ് മുടന്തരാക്കി. നൂറു കുതിരകളെ
അവൻ സംരക്ഷിച്ചു.

5ദമാസ്കസിൽനിന്നുള്ള അരാമ്യർ സോബാ
രാജാവായ ഹദദേസെരിനെ സഹായിക്കാൻ
വന്നു. എന്നാൽ ആ 22,000 അരാമ്യരെ ദാവീദ്
തോല്പിച്ചു. 6അനന്തരം ദാവീദ്, ദമാസ്കസിലും
അരാമിലും സൈന്യവ്യൂഹങ്ങളെ നിയോ
ഗിച്ചു. അരാമ്യർ ദാവീദിന്റെ ദാസന്മാരാകു
കയും കപ്പംകൊണ്ടുവരികയും ചെയ്തു.
പോയ സ്ഥലങ്ങളിലൊക്കെ യഹോവ ദാവീ
ദിനു വിജയം സമ്മാനിച്ചു. 7ഹദദേസെരിന്റെ
ഭടന്മാരുടെ സ്വർണ്ണപരിചകൾ ദാവീദ് എടു
ത്തു. ദാവീദ് അവ യെരൂശലേമിലേക്കെടുത്തു
കൊണ്ടുപോന്നു. 8ഹദദേസെരിന്റെ നഗരങ്ങ
ളായിരുന്ന ബേതഹിൽനിന്നും ബെരോതയിൽ
നിന്നും പിച്ചളകൊണ്ടുണ്ടാക്കിയ അനേകമനേ
കം സാധനങ്ങളും ദാവീദ് എടുത്തു.

9ഹദദേസെരിന്റെ മുഴുവൻ സൈന്യത്തെ
യും ദാവീദ് തോല്പിച്ചെന്ന് ഹാമാത്തിലെ രാജാ
വായ തോയി അറിഞ്ഞു. 10അതിനാൽ തോയി
തന്റെ പുത്രനായ യോരാമിനെ ദാവീദിന്റെയ
ടുത്തേക്കയച്ചു. ദാവീദ് ഹദദേസെരിനെ യുദ്ധ
ത്തിൽ തോല്പിച്ചതിനാൽ യോരാം ദാവീദിനെ
വണങ്ങുകയും അനുഗ്രഹിക്കുകയും ചെയ്തു.
(ഹദദേസെർ മുമ്പ് തോയ്ക്കെതിരെ യുദ്ധം
ചെയ്തിരുന്നു.) യോരാം സ്വർണ്ണം, വെള്ളി,
പിച്ചള എന്നിവകൊണ്ടു നിർമ്മിച്ച സാധന
ങ്ങൾ കൊണ്ടുവന്നിരുന്നു. 11ദാവീദ് ഈ സാധന
ങ്ങളെടുത്ത് യഹോവയ്ക്കു സമർപ്പിച്ചു. താൻ
യഹോവയ്ക്കു സമർപ്പിച്ച സാധനങ്ങളോടൊ
പ്പമാണ് അയാൾ അതും സമർപ്പിച്ചത്. താൻ
തോല്പിച്ച രാജ്യങ്ങളിൽ നിന്നാണയാൾ ഇതെ
ല്ലാം കൈയടക്കിയത്. 12അരാമ്യർ, മോവാബ്യർ,
അമ്മോന്യർ, ഫെലിസ്ത്യർ, അമാലേക്യർ
എന്നിവരെ ദാവീദ് തോല്പിച്ചു. രെഹോബി
ന്റെ പുത്രനും സോബ രാജാവുമായ ഹദദേ
സെരിനെയും ദാവീദ് തോല്പിച്ചു. 13ഉപ്പുതാഴ്വ
രയിൽവച്ച് ദാവീദ് 18,000 അരാമ്യരെ തോല്പി
ച്ചു. അവൻ ഭവനത്തിലേക്കു വന്നപ്പോൾ കീർ
ത്തിമാനായിരുന്നു .14ഏദോമിൽ ദാവീദ് സൈ
ന്യവ്യൂഹത്തെ നിയോഗിച്ചു. ഏദോംദേശം മുഴു
വൻ അവൻ ഈ സൈന്യങ്ങളെ പാർപ്പിച്ചു.
എല്ലാ ഏദോമ്യരും ദാവീദിന്റെ ദാസ ന്മാരായി.
ദാവീദ് പോയ സ്ഥലങ്ങളിലെല്ലാം യഹോവ
അയാൾക്ക് വിജയം സമ്മാനിച്ചു.

### ദാവീദിന്റെ ഭരണം

15ദാവീദ് യിസ്രായേൽ മുഴുവനും ഭരിച്ചു.
എല്ലാ ജനങ്ങൾക്കും ദാവീദ് നീതിനിഷ്ഠമായ
തീർപ്പുകളും ന്യായവും നൽകി. 16സെരൂയ
യുടെ പുത്രനായ യോവാബായിരുന്നു സൈ
ന്യാധിപൻ. അഹീലൂദിന്റെ പുത്രനായ യെ
ഹോശാഫാത് ആയിരുന്നു ചരിത്രകാരൻ. 17അ
ഹീതൂബിന്റെ പുത്രനായ സാദോക്, അബ്യാ
ഥാരിന്റെ പുത്രനായ അഹീമേലെക്ക് എന്നിവ
രായിരുന്നു പുരോഹിതർ. സെരായാ കാര്യദർ
ശിയും 18യെഹോയാദയുടെ പുത്രനായ ബെ
നായാവായിരുന്നു ക്രേത്യരുടെയും പ്ലേത്യരുടെ
യും ചുമതലക്കാരൻ. ദാവീദിന്റെ പുത്രന്മാരാ
യിരുന്നു പ്രധാനനേതാക്കന്മാരായ പുരോഹി
തന്മാർ.

### ശൌലിന്റെ കുടുംബത്തോടു ദാവീദ് കാരുണ്യം കാട്ടുന്നു

9 ദാവീദ് ആരാഞ്ഞു, “ശൌലിന്റെ കുടുംബ
ത്തിൽ ഇനി ആരെങ്കിലും അവശേഷിക്കു
ന്നുണ്ടോ? അയാളോട് എനിക്കു ദയ കാട്ടണം.
യോനാഥാനു വേണ്ടിയാണ് എനിക്കങ്ങനെ
ചെയ്യേണ്ടത്.

2ശൌലിന്റെ കുടുംബത്തിൽനിന്ന് സീബാ
എന്നൊരു ദാസനുണ്ടായിരുന്നു. ദാവീദിന്റെ
ഭൃത്യന്മാർ സീബയെ ദാവീദിന്റെയടുത്തേക്കു
കൊണ്ടുപോയി. ദാവീദുരാജാവ് സീബയോടു
ചോദിച്ചു, “നീയാണോ സീബാ?” സീബാ പറ
ഞ്ഞു, “ഞാൻ അങ്ങയുടെ ദാസനായ സീബാ
ആണ്.” 3രാജാവു പറഞ്ഞു, “ശൌലിന്റെ
കുടുംബത്തിൽ ആരെങ്കിലും അവശേഷിക്കുന്നു
ണ്ടോ? എനിക്കയാളോട് ദൈവത്തിന്റെ കാരു
ണ്യം കാട്ടണം.”സീബാ ദാവീദുരാജാവിനോടു
പറഞ്ഞു, “യോനാഥാന്റെ ഒരു പുത്രൻ ഇപ്പോ
ഴും ജീവിച്ചിരിപ്പുണ്ട്. രണ്ടു കാലുകളും തളർന്ന
വനാണയാൾ.” 4രാജാവ് സീബയോടു ചോദി
ച്ചു, “എവിടെയാണയാൾ?” സീബാ രാജാവി
നോടു പറഞ്ഞു, “ലോദെബാരിൽ അമ്മിയേ
ലിന്റെ പുത്രനായ മാഖീരിന്റെ വസതിയിലാ
ണവൻ.”

5ലോദെബാരിൽ അമ്മിയേലിന്റെ പുത്ര
നായ മാഖീരിന്റെ വസതിയിലേക്കു യോനാ
ഥാന്റെ പുത്രനെ കൊണ്ടുവരാൻ ദാവീദു
രാജാവ് ഭൃത്യന്മാരെ അയച്ചു. 6യോനാഥാന്റെ
പുത്രൻ മെഫീബോശെത്ത് ദാവീദിന്റെ മു
മ്പിൽവന്ന് മുഖം നിലത്തമർത്തി നമസ്ക
രിച്ചു. ദാവീദു ചോദിച്ചു, “മെഫീബോശെത്ത്
അല്ലേ?”

മെഫീബോശെത്തു പറഞ്ഞു, “അതെ അങ്ങ
യുടെ ദാസനായ മെഫീബോശെത്താണ്
ഞാൻ.” 7ദാവീദ് മെഫീബോശെത്തിനോടു പറ
ഞ്ഞു, “ഭയപ്പെടേണ്ട. ഞാൻ നിന്നോടു കരുണ
കാട്ടാം. നിന്റെ പിതാവായ യോനാഥാൻ മൂല
മാണ് ഞാനിങ്ങനെ ചെയ്യുന്നത്. നിന്റെ മുത്ത
ച്ഛനായ ശൌലിന്റെ മുഴുവൻ ഭൂമിയും
ഞാൻ നിനക്കു നൽകും. നിനക്കെപ്പോഴും
എന്റെ തീൻമേശയിൽ സ്ഥാനമുണ്ടാവും.”
8മെഫീബോശെത്ത് വീണ്ടും ദാവീദിന്റെ
മുമ്പിൽ നമസ്കരിച്ചു. മെഫീബോശെത്തു പറ
ഞ്ഞു,“അങ്ങയുടെ ദാസനായ എന്നോടു അങ്ങ്
ദയ കാട്ടുന്നു. ഞാനാകട്ടെ ഒരു ചത്ത നായെ
ക്കാൾപോലും മെച്ചമല്ല!” 9അനന്തരം ദാവീദു
രാജാവ് ശൌലിന്റെ ദാസനായ സീബയെ
വിളിച്ചു. ദാവീദ് സീബയോടു പറഞ്ഞു, “ശൌ
ലിന്റെ കുടുംബത്തെയും അദ്ദേഹത്തിനുള്ള
എല്ലാ വസ്തുക്കളെയും ഞാൻ നിന്റെ യജമാ
നന്റെ പൌത്രനായ മെഫീബോശെത്തിനു നൽ
കി. 10നീ മെഫീബോശെത്തിനു വേണ്ടി കൃഷി
ചെയ്യണം. നിന്റെ പുത്രന്മാരും ദാസന്മാരും
അങ്ങനെ ചെയ്യും. നിങ്ങൾ വിളവു കൊയ്യും.
അങ്ങനെ നിന്റെ യജമാനന്റെ പൌത്രനായ
മെഫീബോശെത്തിനു വേണ്ടത്ര ഭക്ഷണം ലഭി
ക്കും. എങ്കിലും നിന്റെ യജമാനന്റെ പൌത്ര
നായ മെഫീബോശെത്തിന് എന്നും എന്റെ
തീൻമേശയിൽ ഇടമുണ്ടാകും. ”സീബയ്ക്ക്
പതിനഞ്ചുപുത്രന്മാരും ഇരുപത് ദാസന്മാരുമു
ണ്ടായിരുന്നു. 11സീബാ ദാവീദുരാജാവിനോടു
പറഞ്ഞു, “ഞാൻ അങ്ങയുടെ ദാസൻ. എന്റെ
യജമാനനായ രാജാവ് എന്നോടു കല്പിക്കുന്ന
തെല്ലാം ഞാൻ അനുസരിക്കും.”
അങ്ങനെ, രാജാവിന്റെ തീൻമേശയിൽ
രാജാവിന്റെ പുത്രന്മാരിലൊരുവനെപ്പോലെ
മെഫീബോശെത്ത് ഭക്ഷിച്ചു. 12മെഫീബോശെ
ത്തിന് മീഖാ എന്നു പേരായ യുവാവായ ഒരു
പുത്രനുണ്ടായിരുന്നു. സീബയുടെ കുടുംബത്തി
ൽപ്പെട്ട എല്ലാവരും മെഫീബോശെത്തിന്റെ
സേവകരായി. 13മെഫീബോശെത്ത് രണ്ടു പാദ
ങ്ങളും തളർന്നവനായിരുന്നു. യെരൂശലേമി
ലാണ് അയാൾ വസിച്ചിരുന്നത്. മെഫീബോ
ശെത്ത് എന്നും രാജാവിന്റെ തീൻമേശയിൽ
ഭക്ഷണം കഴിച്ചു.

## ദാവീദിന്റെയാളുകളെ ഹാനൂൻ അപമാനിക്കുന്നു

10 അമ്മോന്യരുടെ രാജാവായ നാഹാശ്
പിന്നീട് അന്തരിച്ചു. അയാൾക്കുശേഷം
പുത്രൻ ഹാനൂൻ രാജാവായി. 2ദാവീദു പറ
ഞ്ഞു, “നാഹാശ് എന്നോടു ദയ കാട്ടിയിരുന്നു.
അതിനാൽ അദ്ദേഹത്തിന്റെ പുത്രൻ ഹാനൂ
നോടും ഞാൻ ദയ കാട്ടണം.” അതിനാൽ ദാവീദ്
ഹാനൂനെ അയാളുടെ അപ്പന്റെ മരണത്തിൽ
സമാധാനിപ്പിക്കാൻ തന്റെ ഉദ്യോഗസ്ഥന്മാരെ
അയച്ചു. അങ്ങനെ ദാവീദിന്റെ ഉദ്യോഗസ്ഥ
ന്മാർ അമ്മോന്യരുടെ ദേശത്തേക്കു പോയി.
3എന്നാൽ അമ്മോന്യ ഉദ്യോഗസ്ഥന്മാർ തങ്ങ
ളുടെ യജമാനനായ ഹാനൂനോടു പറഞ്ഞു,
“അങ്ങയെ ആശ്വസിപ്പിക്കുക വഴി അങ്ങയുടെ
പിതാവിനെ ആദരിക്കാനാണ് ദാവീദ് തന്റെ
ഉദ്യോഗസ്ഥന്മാരെ അയച്ചതെന്ന് അങ്ങ് കരുതു
ന്നുണ്ടോ? അല്ല! അങ്ങയുടെ നഗരത്തെപ്പറ്റി
യുള്ള കാര്യങ്ങൾ രഹസ്യമായി പഠിച്ചറിയാനാ
ണവരെ ദാവീദ് അയച്ചിരിക്കുന്നത്. അങ്ങ
യ്ക്കെതിരെ യുദ്ധം ആസൂത്രണം ചെയ്യുകയാ
ണവർ.”
4അതിനാൽ ഹാനൂൻ, ദാവീദിന്റെ ഉദ്യോഗ
സ്ഥന്മാരെ പിടികൂടി അവരുടെ താടി പകുതി
വടിച്ചു കളഞ്ഞു. അരയ്ക്കുവച്ച് അവരുടെ
വസ്ത്രങ്ങൾ മുറിച്ചുകളഞ്ഞു. എന്നിട്ടദ്ദേഹം
അവരെ വിട്ടയച്ചു. 5ഇക്കാര്യം ആളുകൾ പറ
ഞ്ഞറിഞ്ഞ് ദാവീദ് തന്റെ ഉദ്യോഗസ്ഥന്മാരെ
കാണാൻ ദൂതന്മാരെ അയച്ചു. അവർ വളരെയ
ധികം നാണം കെട്ടതിനാലാണ് ദാവീദ് അങ്ങ
നെ ചെയ്തത്. ദാവീദുരാജാവു പറഞ്ഞു, “നി
ങ്ങളുടെ താടിരോമം വീണ്ടും വളരുംവരെ
യെരീഹോയിൽ കാത്തുനിൽക്കുക. അനന്തരം
യെരൂശലേമിലേക്കു മടങ്ങിവരുക.”

## അമ്മോന്യർക്കെതിരെ യുദ്ധം

6തങ്ങൾ ദാവീദിന്റെ ശത്രുക്കളായതായി
അമ്മോന്യർ മനസ്സിലാക്കി. അതിനാൽ അവർ
ബേത്ത-രെഹോബിൽനിന്നും സോബയിൽ
നിന്നും അരാമ്യരെ വാടകയ്ക്കെടുത്തു. അരാ
മ്യൻ കാലാൾപടയിൽ 20000 പേരുണ്ടായിരുന്നു.
മാഖയിലെ രാജാവിനെ ആയിരം പേരോടൊ
പ്പവും 12,000 തോബുകാരെയും അമ്മോന്യർ
വാടകയ്ക്കെടുത്തു. 7ദാവീദ് ഇതേപ്പറ്റി കേട്ടു.
അതിനാൽ അദ്ദേഹം യോവാബിനെയും ശക്ത
മായ സൈന്യത്തെയും അയച്ചു. 8അമ്മോന്യർ
യുദ്ധസന്നദ്ധരായി ഇറങ്ങി വന്നു. അവർ നഗര
വാതിൽക്കൽ നിന്നു. സോബാ, രെഹോബ്
എന്നിവിടങ്ങളിൽനിന്നുള്ള അരാമ്യഭടന്മാരും
തോബ്, മാഖാ എന്നിവിടങ്ങളിലെ ഭടന്മാരും
നഗരത്തിനു പുറത്തു കളത്തിലുണ്ടായിരുന്നു.
9തനിക്കു മുമ്പിലും പിമ്പിലുമായി ശത്രുക്കൾ
നിലയുറപ്പിച്ചിരിക്കുന്നതായി യോവാബ് മന
സ്സിലാക്കി. അതിനാലയാൾ യിസ്രായേൽഭടന്മാ
രിൽ മികച്ച ചിലരെ തെരഞ്ഞെടുക്കുകയും
അരാമ്യർക്കെതിരെ യുദ്ധം ചെയ്യാൻ ഇവരെ
നിരത്തുകയും ചെയ്തു. 10മറ്റുള്ളവരെ യോവാ
ബ് തന്റെ സഹോദരനായ അബീശായിയോ
ടൊപ്പം അമ്മോന്യർക്കെതിരെ യുദ്ധം ചെയ്യാൻ
നിയോഗിച്ചു. 11യോവാബ്, അബീശായി
യോടു പറഞ്ഞു, “എനിക്ക് അരാമ്യരെ നേരിടാ
നാകാതെ വന്നാൽ നീയെന്നെ സഹായിക്കണം.
അമ്മോന്യർ നിനക്കു ശക്തരാണെന്നു വന്നാൽ
ഞാൻ നിന്നെ സഹായിക്കാൻ വരാം. 12ശക്തരാ
യിരിക്കുക. നമുക്ക് നമ്മുടെ ജനതയ്ക്കും നമ്മു
ടെ യഹോവയുടെ നഗരങ്ങൾക്കുംവേണ്ടി പോ
രാടാം. ശരിയെന്ന് താൻ നിശ്ചയിക്കുന്നത്
യഹോവ നടപ്പാക്കട്ടെ.”
13അനന്തരം യോവാബും സൈന്യവും അരാ
മ്യരെ ആക്രമിച്ചു. അരാമ്യർ യോവാബിൽ
നിന്നും ഭടന്മാരിൽനിന്നും ഓടിപ്പോയി. 14അരാ
മ്യർ ഓടിപ്പോകുന്നതു കണ്ട അമ്മോന്യരും
അബീശായിയുടെ മുമ്പിൽനിന്നും തങ്ങളുടെ
നഗരത്തിലേക്കു ഓടിപ്പോയി. അതിനാൽ യോ
വാബ് അമ്മോന്യരുമായുള്ള യുദ്ധത്തിൽ
നിന്നും യെരൂശലേമിലേക്കു മടങ്ങിയെത്തി.

## വീണ്ടും യുദ്ധത്തിന് അരാമ്യർ നിശ്ചയിക്കുന്നു

15യിസ്രായേലുകാർ തങ്ങളെ തോല്പിച്ചതായി
അരാമ്യർക്കു ബോധ്യമായി. അതിനാൽ അവർ
ഒരു വലിയ സൈന്യമായി സംഘടിച്ചു. 16ഹദ
ദേസെർ, യൂഫ്രട്ടീസ്നദിയുടെ മറുകരയിലുള്ള
അരാമ്യരെ കൊണ്ടുവരാൻ ദൂതന്മാരെ അയച്ചു.

ആ അരാമ്യർ ഹേലാമിലേക്കു വന്നു. ഹദദേസെ
രിൻെറ സേനാനായകനായ ശോബാക്ക് ആയി
രുന്നു അവരുടെ നേതാവ്. 17ദാവീദ് ഇതേപ്പറ്റി
അറിഞ്ഞു. അതിനാലദ്ദേഹം എല്ലാ യിസ്രായേ
ലുകാരെയും സംഘടിപ്പിച്ചു. അവർ യോർദ്ദാൻ
നദി കടന്ന് ഹേലാമിലേക്കു പോയി.

അവിടെ യുദ്ധസന്നദ്ധരായിരുന്ന അരാമ്യർ
ദാവീദിൻെറ സേനയെ ആക്രമിച്ചു. 18എന്നാൽ
ദാവീദ് അരാമ്യരെ തോല്പിക്കുകയും അരാമ്യർ
യിസ്രായേലുകാരിൽനിന്നും ഓടിപ്പോകുകയും
ചെയ്തു. എഴുന്നൂറു ഭടന്മാരെയും നാല്പതിനാ
യിരം തേരാളികളെയും ദാവീദ് വധിച്ചു.
അരാമ്യസേനാനായകനായ ശോബാക്കിനെ
യും ദാവീദ് വധിച്ചു. 19യിസ്രായേലുകാർ തങ്ങ
ളെ തോല്പിച്ചതായി ഹദദേസെരിനെ സേവിച്ച
രാജാക്കന്മാർക്കു മനസ്സിലായി. അതിനാൽ
അവർ യിസ്രായേലുമായി സമാധാനം സ്ഥാ
പിച്ച് അവരെ സേവിച്ചു. അമ്മോന്യരെ വീ
ണ്ടും സഹായിക്കാൻ അരാമ്യർ ഭയന്നു.

### ദാവീദ് ബത്ശേബയെ കണ്ടുമുട്ടുന്നു

11 രാജാക്കന്മാർ യുദ്ധത്തിനു പുറപ്പെടാ
റുള്ള വസന്തകാലത്തിൽ ദാവീദ്, യോ
വാബിനെയും തൻെറ സൈന്യത്തെയും മുഴു
വൻ യിസ്രായേലുകാരെയും അമ്മോന്യരെ
നശിപ്പിക്കാനയച്ചു. യോവാബിൻെറ സൈന്യം
അവരുടെ തലസ്ഥാനനഗരമായ രബ്ബയും ആക്ര
മിച്ചു.

എന്നാൽ ദാവീദ് യെരൂശലേമിൽ തങ്ങിയതേ
യുള്ളൂ. 2വൈകുന്നേരം അദ്ദേഹം തൻെറ കിടക്ക
യിൽ നിന്നെഴുന്നേറ്റു. രാജകൊട്ടാരത്തിൻെറ
മട്ടുപ്പാവിൽ അദ്ദേഹം ഉലാത്തി. മട്ടുപ്പാവിൽ
നിൽക്കുമ്പോൾ ഒരു സ്ത്രീ കുളിക്കുന്നത് ദാവീദ്
കണ്ടു. അവൾ അതിസുന്ദരിയായിരുന്നു. 3അതി
നാൽ ദാവീദ് തൻെറ ഉദ്യോഗസ്ഥരെ വിളിച്ചുവ
രുത്തി അവളാരാണെന്ന് അന്വേഷിച്ചു. ഒരു
ഉദ്യോഗസ്ഥൻ മറുപടി പറഞ്ഞു, “എലീയാമി
ൻെറ പുത്രിയും ഹിത്യനായ ഊരീയാവിൻെറ
ഭാര്യയുമായ ബത്ശേബയാണ് അവൾ.”

4ബത്ശേബയെ തൻെറയടുത്തേക്കു കൊണ്ടു
വരാൻ ദാവീദ് ദൂതന്മാരെ അയച്ചു. അവൾ
ദാവീദിൻെറയടുത്തു വരികയും അവൻ അവ
ളുമായി ലൈംഗികവേഴ്ചയിലേർപ്പെടുകയും
ചെയ്തു. അവൾ സ്വയം കഴുകി തൻെറ വീട്ടി
ലേക്കു മടങ്ങി. 5എന്നാൽ ബത്ശേബ ഗർഭിണി
യായി. അവൾ തൻെറ അവസ്ഥയറിയിക്കാൻ
ദാവീദിന് ഒരു സന്ദേശമയച്ചു. അവൾ അയാ
ളോടു പറഞ്ഞു, “ഞാൻ ഗർഭിണിയാണ്.”

### തൻെറ പാപം ഒളിപ്പിക്കാൻ ദാവീദിൻെറ ശ്രമം

6ദാവീദ് യോവാബിന് സന്ദേശം അയച്ചു.
“ഹിത്യനായ ഊരീയാവിനെ ഇങ്ങോട്ടയ
യ്ക്കുക.”

അതിനാൽ യോവാബ് ഊരീയാവിനെ ദാവീ
ദിൻെറയടുക്കലേക്കയച്ചു. 7ഊരീയാവുമായി
ദാവീദ് സംഭാഷണം നടത്തി. യോവാബിനെ
പ്പറ്റിയും സൈന്യത്തെപ്പറ്റിയും യുദ്ധത്തെപ്പറ്റി
യുമൊക്കെ ദാവീദ് ഊരീയാവിനോടു ചോ
ദിച്ചു.

8അനന്തരം ദാവീദ് ഊരീയാവിനോടു
പറഞ്ഞു, “വീട്ടിലേക്കു പോയി വിശ്രമിക്കുക.”

ഊരീയാവ് രാജകൊട്ടാരത്തിൽനിന്നും പുറ
പ്പെട്ടു. രാജാവ് ഊരീയാവിന് ഒരു സമ്മാനവും
അയച്ചു. 9എന്നാൽ ഊരീയാവ് വീട്ടിലേക്കല്ല
പോയത്. അയാൾ കൊട്ടാരവാതിലിനു പുറ
ത്തു കിടന്നുറങ്ങി. എല്ലാ രാജഭൃത്യന്മാരെയും
പോലെയാണയാളുറങ്ങിയത്. 10ഭൃത്യന്മാർ ദാവീ
ദിനോടു പറഞ്ഞു, “ഊരീയാവ് വീട്ടിലേക്കു
പോയിട്ടില്ല;.

അനന്തരം ദാവീദ് ഊരീയാവിനോടു ചോ
ദിച്ചു, “ദീർഘയാത്ര ചെയ്താണ് നീ വന്നത്.
പിന്നെന്താണ് വീട്ടിലേക്കു പോകാത്തത്?”

11ഊരീയാവ് ദാവീദിനോടു പറഞ്ഞു, “വിശു
ദ്ധപെട്ടകവും യിസ്രായേൽഭടന്മാരും യെഹൂ
ദയും കൂടാരങ്ങളിൽ വസിക്കുന്നു. എൻെറ യജ
മാനൻ യോവാബും എൻെറ യജമാനനായ
രാജാവിൻെറ ഉദ്യോഗസ്ഥന്മാരും പുറത്ത് വയ
ലിലും താമസിക്കുന്നു. അതിനാൽ ഞാനെൻെറ
വീട്ടിൽ പോയി കിടക്കുകയും ഭാര്യയോടൊത്ത്
ശയിക്കുന്നതും ന്യായമല്ല.”

12ദാവീദ് ഊരീയാവിനോടു പറഞ്ഞു, “ഇന്ന്
ഇവിടെ താമസിക്കുക. നാളെ നിന്നെ ഞാൻ
യുദ്ധത്തിനു വിടാം.”ആ ദിവസം ഊരീയാവ്
യെരൂശലേമിൽ തങ്ങി. പിറ്റേന്നു പ്രഭാതംവരെ
അവൻ അവിടെ താമസിച്ചു. 13അനന്തരം
ദാവീദ് ഊരീയാവിനോടു വീണ്ടും തന്നെ വന്നു
കാണുവാൻ ആവശ്യപ്പെട്ടു. ഊരീയാവ് ദാവീദി
നോടൊപ്പം തിന്നുകയും കുടിക്കുകയും ചെ
യ്തു. ദാവീദ് ഊരീയാവിനു മദ്യം കൊടുത്തു
ലക്കു കെടുത്തി. പക്ഷേ അപ്പോഴും ഊരീയാവ്
വീട്ടിലേക്കു പോയില്ല. ആ സായാഹ്നത്തിൽ
ഊരീയാവ് രാജഭൃത്യന്മാരോടൊപ്പം കൊട്ടാര
ത്തിനു പുറത്ത് ഉറങ്ങാൻ പോയി.

### ഊരീയാവിനെ വധിക്കാൻ ദാവീദ് ആലോചന നടത്തുന്നു

14പിറ്റേന്നു കാലത്ത് ദാവീദ് യോവാബിന്
ഒരു കത്തെഴുതി. ഊരീയാവിൻെറ കൈയിൽ
കത്തു കൊണ്ടുപോകാൻ ഏല്പിച്ചു. 15കത്തിൽ,
“യുദ്ധം കൊടുമ്പിരികൊള്ളുന്ന ഭാഗത്ത് മുൻ
നിരയിൽ ഊരീയാവിനെ നിയോഗിക്കുക.
അവനെ അവിടെ ഒറ്റയ്ക്കുവിടുക. യുദ്ധത്തിൽ
അവൻ കൊല്ലപ്പെടട്ടെ” എന്നെഴുതിയിരുന്നു.

16യോവാബ് തൻെറ നിരീക്ഷണത്തിലൂടെ ഏ
റ്റവും ധീരന്മാരായ അമ്മോന്യരെ കണ്ടുപിടി
ച്ചു. അയാൾ ഊരീയാവിനെ ആ സ്ഥലത്തേക്ക
യയ്ക്കാൻ തെരഞ്ഞെടുത്തു. 17രബ്ബയിലെ നഗര
വാസികൾ യോവാബിനെതിരെ യുദ്ധം ചെ
യ്യാൻ ഇറങ്ങി വന്നു. ദാവീദിൻെറ ഏതാനുമാ
ളുകൾ കൊല്ലപ്പെട്ടു. ഹിത്യനായ ഊരീയാവും
അവരിലൊരാളായിരുന്നു. 18യുദ്ധത്തിലുണ്ടായ
കാര്യങ്ങളെപ്പറ്റി യോവാബ് ദാവീദിനെ അറി
യിച്ചു. 19യുദ്ധത്തിലെന്താണുണ്ടായതെന്ന് ദാ
വീദുരാജാവിനെ അറിയിക്കാൻ യോവാബ്
ദൂതനോടു പറഞ്ഞു. 20“രാജാവപ്പോൾ കോപി
ച്ചേക്കാം. ‘യോവാബിൻെറ സൈന്യം എന്തി
നാണ് നഗരത്തോട് അത്രയടുത്തു യുദ്ധം ചെ
യ്യാൻ പോയത്? അവൻെറ ഭടന്മാരുടെ നേർക്ക്
നഗരമതിലിന്മേൽ നിന്നുകൊണ്ട് അമ്പെയ്യാൻ
കഴിയുന്നവർ അവിടെയുണ്ടാകാമെന്ന് അവന്
തീർച്ചയായും അറിയാമല്ലോ. 21യെരൂബ്ബെശേ
ത്തിൻെറ പുത്രനായ അബീമേലെക്കിനെ ഒരു
സ്ത്രീ വധിച്ച കാര്യം അവൻ ഓർക്കുന്നില്ലേ?
അത് തേബെസിലായിരുന്നു. നഗരമതിലി
ന്മേൽ നിന്നുകൊണ്ടാണവൾ അബീമേലേ
ക്കിൻെറ മേൽ തിരികല്ലിൻെറ മേൽഭാഗം എടു

ത്തെറിഞ്ഞത്. എന്നിട്ടുമെന്തിനാണവൻ മതി
ലിനോടു വളരെ അടുത്തു പോയത്?' എന്നു
രാജാവു ചോദിച്ചേക്കാം. ദാവീദുരാജാവ്
അങ്ങനെ വല്ലതും പറഞ്ഞാൽ നീ ഈ സന്ദേശം
അദ്ദേഹത്തോടു പറയുക, 'അങ്ങയുടെ ഭടൻ
ഊരീയാവ് എന്ന ഹിത്യനും മരണമടഞ്ഞു.'"
22യോവാബു പറഞ്ഞതെല്ലാം ദൂതൻ പോയി
ദാവീദിനോടു പറഞ്ഞു. 23ദൂതൻ ദാവീദിനോടു
പറഞ്ഞു,"വയലിൽ അമ്മോന്യർ ഞങ്ങളോടു
യുദ്ധം ചെയ്തു. ഞങ്ങൾ അവരെ നേരിടുകയും
നഗരകവാടംവരെ അവരെ ഓടിക്കുകയും
ചെയ്തു. 24അപ്പോൾ മതിലിനുമേൽ നിന്നവർ
അങ്ങയുടെ ഭടന്മാർക്കു നേരെ അമ്പെയ്തു.
അങ്ങയുടെ ഭടന്മാരിൽ ചിലർ കൊല്ലപ്പെട്ടു.
അങ്ങയുടെ ഭടൻ ഹിത്യനായ ഊരീയാവും കൊ
ല്ലപ്പെട്ടു."
25ദാവീദ് ദൂതനോടു പറഞ്ഞു, "യോവാബിന്
ഈ സന്ദേശം നൽകുക: 'ഇക്കാര്യമോർത്ത് അത്ര
വേവലാതിപ്പെടേണ്ട. ഒരുവാളുകൊണ്ട് ഒരാള
ല്ലെങ്കിൽ മറ്റൊരാൾ വധിക്കപ്പെടും. രബ്ബയ്ക്കെ
തിരെ ശക്തമായൊരാക്രമണം നടത്തുക. നീ
ജയിക്കും.' ഈ വാക്കുകൾകൊണ്ട് യോവാ
ബിനെ പ്രോത്സാഹിപ്പിക്കുക."

### ദാവീദ് ബത്ശേബയെ വിവാഹം കഴിക്കുന്നു

26തന്റെ ഭർത്താവ് ഊരീയാവ് മരിച്ചെന്ന്
ബത്ശേബാ അറിഞ്ഞു. അവൾ അയാൾക്കു
വേണ്ടി വിലപിച്ചു. 27ദു:ഖാചരണം കഴിഞ്ഞ
പ്പോൾ, അവളെ തന്റെയടുത്തു കൊണ്ടുവരാൻ
ദാവീദ് ദാസന്മാരെ അയച്ചു. അവൾ ദാവീദി
ന്റെ ഭാര്യയായിത്തീരുകയും ദാവീദിനു വേണ്ടി
ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തു.
എന്നാൽ ദാവീദിന്റെ ഈ ദുഷ്പ്രവൃത്തികൾ
യഹോവയ്ക്ക് ഇഷ്ടപ്പെട്ടില്ല.

### നാഥാൻ ദാവീദിനോടു സംസാരിക്കുന്നു

12 യഹോവ നാഥാനെ ദാവീദിന്റെയടു
ത്തേക്കയച്ചു. നാഥാൻ ദാവീദിന്റെയടു
ത്തേക്കു പോയി. നാഥാൻ പറഞ്ഞു, "ഒരു നഗര
ത്തിൽ രണ്ടു പേരുണ്ടായിരുന്നു. ഒരാൾ ധനി
കൻ. മറ്റെയാൾ ദരിദ്രനും. 2ധനികന് ധാരാളം
ആടുകളും കന്നുകാലികളും ഉണ്ടായിരുന്നു. 3എ
ന്നാൽ ദരിദ്രന് അയാൾ വാങ്ങിയ ഒരു പെണ്ണാ
ട്ടിൻകുട്ടി മാത്രമാണുണ്ടായിരുന്നത്. അയാൾ
അതിനെ വളർത്തി. ആട്ടിൻകുട്ടി അയാളോടും
അയാളുടെ കുട്ടികളോടുമൊപ്പം വളർന്നു.
കുഞ്ഞാട് ദരിദ്രന്റെ ആഹാരത്തിൽനിന്നു
ഭക്ഷിക്കുകയും അയാളുടെ കോപ്പയിൽനിന്നു
കുടിക്കുകയും ചെയ്തു. ദരിദ്രന്റെ നെഞ്ചിലാ
ണ് കുഞ്ഞാടുറങ്ങിയിരുന്നത്. കുഞ്ഞാട് അയാ
ൾക്ക് ഒരു പുത്രിയെപ്പോലെയായിരുന്നു.
4"അക്കാലത്ത് ഒരു യാത്രികൻ സന്ദർശനാർ
ത്ഥം ധനികന്റെ വീട്ടിലെത്തി. അയാൾക്ക് ഭക്ഷ
ണമൊരുക്കാൻ ധനികൻ നിശ്ചയിച്ചു. എന്നാല
തിന് തന്റെ ആട്ടിൻപറ്റത്തിൽനിന്നോ കന്നു
കാലികളിൽനിന്നോ എന്തെങ്കിലുമെടുക്കാൻ
അയാൾ തയ്യാറായില്ല. അയാൾ ദരിദ്രന്റെ
ആട്ടിൻകുട്ടിയെ പിടിച്ചു. അയാളതിനെ
കൊന്ന് അതിഥിയ്ക്കു ഭക്ഷണമൊരുക്കി." 5ധനി
കനോടു ദാവീദിന് വളരെ കോപമുണ്ടായി.
അയാൾ നാഥാനോടു പറഞ്ഞു, "ജീവിച്ചിരിക്കു
ന്ന യഹോവയാണെ സത്യം, അങ്ങനെ ചെയ്ത
വൻ വധിക്കപ്പെടണം !6അയാൾ ആടിന്റെ
നാലിരട്ടി വില നൽകണം. കാരണം, ഒട്ടും
കരുണയില്ലാതെയാണയാൾ ഇതു ചെയ്തത്."

### ദാവീദിന്റെ പാപത്തെപ്പറ്റി നാഥാൻ പറയുന്നു

7അനന്തരം നാഥാൻ ദാവീദിനോടു പറഞ്ഞു,
"നീയാണയാൾ. യിസ്രായേലിന്റെ ദൈവമാ
കുന്ന യഹോവ പറയുന്നതിതാണ്, 'യിസ്രായേ
ലിന്റെ രാജാവായി ഞാൻ നിന്നെ അഭിഷേകം
ചെയ്തു. ശൌലിൽനിന്നും നിന്നെ ഞാൻ
രക്ഷിച്ചു. 8അവന്റെ കുടുംബത്തെയും ഭാര്യമാ
രെയും സ്വന്തമാക്കാൻ ഞാൻ നിന്നെ അനുവ
ദിച്ചു. നിന്നെ ഞാൻ യിസ്രായേലിന്റെയും
യെഹൂദയുടെയും രാജാവാക്കി. അതു പോരാ
ത്തതുപോലെ നിനക്കു ഞാൻ അധികമധികം
നൽകി. 9പിന്നെന്താണ് നീ യഹോവയുടെ
കല്പനയെ ധിക്കരിച്ചത്? തെറ്റെന്നു യഹോവ
വിധിച്ച കാര്യങ്ങൾ നീയെന്തിനു ചെയ്തു?
ഹിത്യനായ ഊരീയാവിനെ നീ വാളുകൊണ്ടു
വധിച്ചു. അവന്റെ ഭാര്യയെ നീ നിന്റെ ഭാര്യ
യാക്കി. അതെ, ഊരീയാവിനെ നീ അമ്മോന്യ
രുടെ വാളുകൊണ്ടു വധിച്ചു. 10അതിനാൽ
നിന്റെ കുടുംബത്തിൽനിന്നും ഒരിക്കലും വാൾ
അകന്നുപോകില്ല. ഹിത്യനായ ഊരീയാവി
ന്റെ ഭാര്യയെ നീ കൈക്കലാക്കി. അങ്ങനെ,
നീ എന്നെ വകവയ്ക്കുന്നില്ലെന്നു സ്വയം തെളി
യിച്ചു.'
11"യഹോവ ഇങ്ങനെ പറയുന്നു, 'ഞാൻ
നിനക്കു കുഴപ്പങ്ങളുണ്ടാക്കും. ഈ കുഴപ്പം നി
ന്റെ സ്വന്തം കുടുംബത്തിൽ നിന്നായിരിക്കും.
നിന്റെ പത്നിമാരെ ഞാൻ നിന്നിൽ നിന്നെ
ടുത്ത് നിന്നോടു വളരെയടുത്തുള്ള ഒരാൾക്കു
നൽകും. അയാൾ നിന്റെ പത്നിമാരോടൊത്തു
ശയിക്കുകയും എല്ലാവരും അതറിയുകയും
ചെയ്യും!* 12നീ ബത്ശേബയോടൊത്ത് രഹസ്യ
മായി ശയിച്ചു. എന്നാൽ ഞാൻ ഇതെല്ലാം
നടപ്പാക്കുന്നത് എല്ലാ യിസ്രായേലുകാരും
കാൺകെയായിരിക്കും.'"* 13അനന്തരം ദാവീദ്
നാഥാനോടു പറഞ്ഞു, "യഹോവയ്ക്കെതിരെ
ഞാൻ പാപം ചെയ്തു."നാഥാൻ ദാവീദിനോടു
പറഞ്ഞു, "യഹോവ നിന്നോടു ക്ഷമിക്കും.
നിന്റെ പാപങ്ങൾപോലും അവൻ പൊറു
ക്കും. നീ മരിക്കില്ല. 14എന്നാൽ നിന്റെ പ്രവൃത്തി
ശത്രുക്കളിൽ യഹോവയോടുള്ള ആദരവില്ലാ
താക്കി! അക്കാരണംകൊണ്ട് നിനക്കുണ്ടായ
പുത്രൻ മരിക്കും."

### ദാവീദിന്റെയും ബത്ശേബയുടെയും പുത്രൻ മരിക്കുന്നു

15അനന്തരം നാഥാൻ ഭവനത്തിലേക്കു
പോയി. യഹോവ, ദാവീദിന്റെയും ഊരീയാ
വിന്റെ ഭാര്യയുടെയും പുത്രന് മാരകരോഗം
വരുത്തി. 16ദാവീദ് പുത്രനു വേണ്ടി ദൈവ
ത്തോടു പ്രാർത്ഥിച്ചു. ദാവീദ് തിന്നാനും കുടി
ക്കാനും വിസമ്മതിച്ചു. അയാൾ തന്റെ ഭവന
ത്തിൽ കടന്ന് അവിടെ തങ്ങി. രാത്രി മുഴുവൻ
അയാൾ നിലത്തു കിടന്നു.
17ദാവീദിന്റെ കുടുംബത്തിലെ മൂപ്പന്മാർ
വന്ന് അയാളെ നിലത്തുനിന്നും എഴുന്നേല്പി
ക്കാൻ ശ്രമിച്ചു. എന്നാൽ ദാവീദ് എഴുന്നേൽ

---

**എല്ലാവരും ...ചെയ്യും** "സൂര്യൻസാക്ഷിയായി" എന്നു വാച്യാർത്ഥം.

**എല്ലാ ... കാൺകെയായിരിക്കും** "സകല യിസ്രായേലുകാർക്കും സൂര്യനും മുന്നിൽ എന്നർത്ഥം.

ക്കാൻ മടിച്ചു. ഈ മൂപ്പന്മാരോടൊത്ത് ആഹാരം
കഴിക്കാൻ അദ്ദേഹം വിസമ്മതിച്ചു. 18ഏഴാം
ദിവസം കുട്ടി മരിച്ചു. കുട്ടി മരിച്ച കാര്യം
ദാവീദിനോടു പറയാൻ ഭൃത്യന്മാർ ഭയന്നു.
അയാളെന്തെങ്കിലും കടുംകൈ ചെയ്തെങ്കിലോ
എന്നായിരുന്നു അവരുടെ പേടി. അവർ കൂടി
യാലോചിച്ചു, “കുട്ടി ജീവിച്ചിരുന്നപ്പോൾ
ദാവീദ് നമ്മെ ശ്രവിക്കാൻ കൂട്ടാക്കിയില്ല. ഇനി
കുട്ടി മരിച്ച വിവരം കേട്ടാൽ ദാവീദ് സ്വയം
വല്ല കടുംകൈയും ചെയ്തേക്കാം.”
19എന്നാൽ തന്റെ ദാസന്മാർ പിറുപിറു
ക്കുന്നതു ദാവീദു കണ്ടു. അപ്പോൾ കുട്ടി മരി
ച്ചുവെന്ന് ദാവീദിനു മനസ്സിലായി. അതിനാൽ
ദാവീദ് തന്റെ ദാസന്മാരോടു ചോദിച്ചു, “കുട്ടി
മരിച്ചോ? ഭൃത്യന്മാർ പറഞ്ഞു, “ഉവ്വ്, അവൻ
മരിച്ചു.”
20അപ്പോൾ ദാവീദ് നിലത്തുനിന്നും എഴു
ന്നേറ്റു. അയാൾ ദേഹം കഴുകി. അയാൾ തന്റെ
വസ്ത്രങ്ങൾ മാറി ധരിച്ചു. എന്നിട്ടയാൾ
യഹോവയുടെ ആലയത്തിനുള്ളിലേക്കു ആരാ
ധനയ്ക്കായി കയറി. എന്നിട്ടദ്ദേഹം ഭവനത്തി
ലേക്കു ചെന്ന് ആഹാരം ആവശ്യപ്പെട്ടു. അദ്ദേഹ
ത്തിന്റെ ഭൃത്യന്മാർ അദ്ദേഹത്തിനു ഭക്ഷണം
നൽകുകയും അദ്ദേഹമതു കഴിക്കുകയും
ചെയ്തു.
21ദാവീദിന്റെ ദാസന്മാർ അദ്ദേഹത്തോടു
പറഞ്ഞു, “അങ്ങെന്താണിങ്ങനെയൊക്കെ ചെ
യ്യുന്നത്? കുട്ടി ജീവിച്ചിരുന്നപ്പോൾ അങ്ങ്
ഭക്ഷിക്കാൻ കൂട്ടാക്കിയില്ല. അങ്ങ് വിലപിച്ചു.
എന്നാൽ കുട്ടി മരിച്ചപ്പോൾ അങ്ങ് എഴുന്നേറ്റു
ഭക്ഷിച്ചു.”
22ദാവീദു പറഞ്ഞു, “കുട്ടി ജീവിച്ചിരുന്ന
പ്പോൾ ഞാൻ ആഹാരം കഴിക്കാൻ വിസമ്മതി
ക്കുകയും വിലപിക്കുകയും ചെയ്തു. കാരണം,
‘യഹോവയ്ക്ക് എന്നോടു കരുണ തോന്നി കുട്ടി
യെ ജീവിക്കാൻ അനുവദിച്ചെങ്കിലോ’ എന്ന്
ഞാൻ കരുതി. 23എന്നാലിപ്പോൾ കുട്ടി മരിച്ചു.
പിന്നെന്തിനു ഞാൻ ഭക്ഷിക്കാതിരിക്കണം?
കുട്ടിയെ പുനർജ്ജീവിപ്പിക്കാൻ എനിക്കാ
വുമോ? ഇല്ല! ഒരു ദിനം ഞാനവന്റെയടു
ത്തേക്കു പോകും. പക്ഷേ അവന് എന്റെയടു
ത്തേക്കു മടങ്ങി വരാനാവില്ല.”

## ശലോമോൻ ജനിക്കുന്നു

24അനന്തരം ദാവീദ് തന്റെ പത്നിയായ ബത്
ശേബയെ ആശ്വസിപ്പിച്ചു. അദ്ദേഹം അവളോ
ടൊത്തു ശയിക്കുകയും അവളുമായി ലൈംഗിക
ബന്ധത്തിലേർപ്പെടുകയും ചെയ്തു. ബത്ശേ
ബ വീണ്ടും ഗർഭവതിയായി. അവൾക്ക് മറ്റൊരു
പുത്രനുണ്ടായി. ദാവീദ് അവന് ശലോമോൻ
എന്നു പേരിട്ടു. യഹോവ ശലോമോനെ സ്നേ
ഹിച്ചു. 25യഹോവ പ്രവാചകനായ നാഥാനി
ലൂടെ വചനം അയച്ചു. നാഥാൻ, ശലോമോന്
യെദീദ്യാവ് എന്നു പേരു നൽകി. യഹോവ
യ്ക്കു വേണ്ടിയാണു നാഥാൻ ഇതു ചെയ്തത്.

## ദാവീദ് രബ്ബാ പിടിച്ചടക്കുന്നു

26അമ്മോന്യരുടെ രബ്ബയ്ക്കെതിരെ യോവാ
ബ് പടപൊരുതി. രാജാവിന്റെ നഗരം അദ്ദേ
ഹം പിടിച്ചടക്കി. 27യോവാബ് ദാവീദിന്റെയ
ടുത്തേക്കു ദൂതന്മാരെ അയച്ചു പറഞ്ഞു, “ഞാൻ
രബ്ബയ്ക്കെതിരെ യുദ്ധം ചെയ്തു. ജലനഗരം
ഞാൻ പിടിച്ചെടുത്തു. 28ഇനി മറ്റുള്ളവരെയും
കൂട്ടിവന്ന് ഈ നഗരത്തിനെതിരെ യുദ്ധം
ചെയ്യുക. ഞാനിതിനെ പിടിച്ചടക്കുംമുമ്പേ ഈ
നഗരം പിടിച്ചടക്കുക. ഞാൻ ഈ നഗരം പിടി
ച്ചെടുത്താൽ ഇത് എന്റെ പേരിൽ അറിയ
പ്പെടും.”
29അപ്പോൾ ദാവീദ് എല്ലാവരെയും വിളിച്ചു
കൂട്ടി. രബ്ബായിലേക്കു പോയി. അദ്ദേഹം രബ്ബാ
യ്ക്കെതിരെ പടവെട്ടി. ആ നഗരം പിടിച്ചടക്കി.
30ദാവീദ് അവരുടെ രാജാവിന്റെ തലയിൽ*
നിന്നും കിരീടം ഊരിയെടുത്തു. ആ സ്വർണ്ണക്കി
രീടത്തിന് ഒരു താലന്ത് ഭാരമുണ്ടായിരുന്നു. കിരീ
ടത്തിൽ വിലപിടിച്ച കല്ലുകളുണ്ടായിരുന്നു.
അവർ കിരീടം ദാവീദിന്റെ ശിരസ്സിലണിയി
ച്ചു. നഗരത്തിൽനിന്നും വിലപിടിച്ച അനേകം
സാധനങ്ങൾ ദാവീദ് എടുത്തു.
31രബ്ബാനഗരത്തിൽനിന്നുള്ള ആളുകളെയും
ദാവീദ് കൊണ്ടുവന്നു. അറക്കവാൾ, കൂന്താലി,
കോടാലി എന്നിവകൊണ്ടുള്ള ജോലിക്ക് അവ
രെ നിയമിച്ചു. ഇഷ്ടികകൊണ്ട് സാധനങ്ങൾ
നിർമ്മിക്കാനും അവനവരെ ഏർപ്പെടുത്തി.
എല്ലാ അമ്മോന്യനഗരത്തോടും ദാവീദ് അങ്ങ
നെതന്നെ ചെയ്തു. അനന്തരം ദാവീദും മുഴു
വൻസൈന്യവും യെരൂശലേമിലേക്കു മടങ്ങി.

## അമ്നോനും താമാരും

13 ദാവീദിന് അബ്ശാലോം എന്നു പേരായ
ഒരു പുത്രനുണ്ടായിരുന്നു. താമാർ എന്നാ
യിരുന്നു അബ്ശാലോമിന്റെ സഹോദരിയുടെ
പേര്. അവൾ അതി സുന്ദരിയായിരുന്നു. ദാവീ
ദിന്റെ പുത്രന്മാരിൽ മറ്റൊരുവനായ അമ്
നോൻ 2താമാരിനെ സ്നേഹിച്ചു. താമാർ കന്യ
കയായിരുന്നു. അവളോടു മോശമായെന്തെ
ങ്കിലും ചെയ്യാൻ അയാൾ ആലോചിച്ചില്ല.
എന്നാൽ അമ്നോന് അവളോട് വളരെ കാമം
തോന്നി. അവളെപ്പറ്റി വളരെ ചിന്തിച്ച് അയാൾ
സ്വയം രോഗിയായിത്തീർന്നു.
3ദാവീദിന്റെ സഹോദരനായിരുന്ന ശിമെയ
യുടെ പുത്രനായ യോനാദാബ് അമ്നോന്റെ
ചങ്ങാതിയായിരുന്നു. യോനാദാബ് ബുദ്ധിമാ
നായിരുന്നു. 4യോനാദാബ് അമ്നോനോടു പറ
ഞ്ഞു,“ഓരോ ദിവസം ചെല്ലുന്തോറും നീ മെലി
ഞ്ഞു മെലിഞ്ഞു വരുന്നല്ലോ! നീ രാജാവിന്റെ
പുത്രനാണ്! ധാരാളം ആഹാരം ഉണ്ടായിട്ടും
നീയെന്താണു ക്ഷീണിക്കുന്നത്? എന്നോടു കാ
ര്യം പറയൂ!” അമ്നോൻ യോനാദാബിനോടു
പറഞ്ഞു, “താമാരിനെ ഞാൻ സ്നേഹിക്കുന്നു.
എന്നാലവൾ എന്റെ അർദ്ധസഹോദരൻ
അബ്ശാലോമിന്റെ സഹോദരിയാണ്.”
5യോനാദാബ് അമ്നോനോടു പറഞ്ഞു,
“പോയി ശയ്യയിൽ കിടക്കുക. രോഗിയായി
നടിയ്ക്കുക. അപ്പോൾ നിന്റെ പിതാവ് നിന്നെ
ക്കാണാൻ വരും. അദ്ദേഹത്തോടു പറയുക,
എന്റെ സഹോദരി താമാരിനെ ഇവിടെ വന്ന്
എനിക്കു ഭക്ഷണം തരാൻ അനുവദിച്ചാലും.
‘അവൾ എന്റെ മുമ്പിൽവച്ച് ഭക്ഷണമുണ്ടാ
ക്കട്ടെ. അപ്പോളെനിക്കതു കാൺകയും അവ
ളുടെ കൈയിൽനിന്നു വാങ്ങിക്കഴിക്കുകയുമാ
കാമല്ലോ.’”
6അങ്ങനെ, അമ്നോൻ കിടക്കയിൽ കിടക്കുക
യും രോഗിയെപ്പോലെ നടിക്കുകയും ചെയ്തു.
ദാവീദുരാജാവ് അമ്നോനെ കാണാൻ വന്നു.
അമ്നോൻ ദാവീദുരാജാവിനോടു പറഞ്ഞു,

---

**അവരുടെ ... തല** അഥവാ “മിൽകോമിന്റെതല” അമ്മോന്യർ ആരാധിച്ചിരുന്ന ഒരു വ്യാജദൈവമാണ് മിൽകോം.

"ദയവായി എന്റെ സഹോദരി താമാരിനെ
ഇങ്ങോട്ടയച്ചാലും. ഞാൻ നോക്കിനിൽക്കേ
അവൾ എനിക്കുവേണ്ടി രണ്ട് അപ്പം ഉണ്ടാക്ക
ണം. അപ്പോൾ എനിക്കതു അവളുടെ കൈയിൽ
നിന്നു തന്നെ ഭക്ഷിക്കാമല്ലോ." 7ദാവീദ് താമാ
രിന്റെ വസതിയിലേക്കു ദൂതന്മാരെ അയച്ചു.
ദൂതന്മാർ താമാരിനോടു പറഞ്ഞു, "നിന്റെ
സഹോദരനായ അമ്നോന്റെ വസതിയിൽ
ചെന്ന് അയാൾക്കു ഭക്ഷണമുണ്ടാക്കിക്കൊടു
ക്കുക."

### താമാർ അമ്നോന് ഭക്ഷണമുണ്ടാക്കുന്നു

8അതിനാൽ താമാർ തന്റെ സഹോദരനായ
അമ്നോന്റെ വസതിയിലേക്കു പോയി. അ
മ്നോൻ ശയ്യയിലായിരുന്നു. താമാർ കുറച്ചു
മാവെടുത്ത് തന്റെ കൈകൾകൊണ്ടു പരത്തി
അടയുണ്ടാക്കി. അമ്നോൻ നോക്കി നിൽക്കവേ
യാണ് താമാർ ഇങ്ങനെ ചെയ്തത്. 9അനന്തരം
താമാർ അടകൾ ചട്ടിയിൽ നിന്നെടുത്ത്
അമ്നോനു വേണ്ടി ഒരുക്കിവച്ചു. എന്നാൽ അ
മ്നോൻ തിന്നാൻ വിസമ്മതിച്ചു. അമ്നോൻ
തന്റെ ദാസന്മാരോടു പറഞ്ഞു, "പുറത്തേക്കു
പോകൂ. എനിക്കല്പം സൈ്വരം തരൂ!" അതിനാൽ
അയാളുടെ ദാസന്മാരെല്ലാവരും മുറി വിട്ടു.

### അമ്നോൻ തമാരിനെ ബലാത്സംഗം ചെയ്യുന്നു

10അനന്തരം അമ്നോൻ താമാരിനോടു പറ
ഞ്ഞു, "ഭക്ഷണവുമായി എന്റെ കിടപ്പറയിൽ
വരിക. എന്നിട്ടെനിക്കു കൈകൾകൊണ്ട് ഭക്ഷ
ണം വാരിത്തരിക." അതിനാൽ താമാർ തന്റെ
സഹോദരനു വേണ്ടി താനുണ്ടാക്കിയ അടകളു
മെടുത്ത് അയാളുടെ കിടപ്പറയിലേക്കു പോയി.
11അവൾ അയാൾക്കു ഭക്ഷണം നൽകാൻ
തുടങ്ങി. എന്നാലയാൾ അവളുടെ കൈയിൽ
കടന്നു പിടിച്ചു. അവൻ അവളോടു പറഞ്ഞു,
"സഹോദരീ, വന്ന് എന്നോടൊപ്പം ശയിക്കൂ."
12താമാർ അമ്നോനോടു പറഞ്ഞു, "വേണ്ട
സഹോദരാ! എന്നെ അതു ചെയ്യാൻ നിർബ്ബ
ന്ധിക്കരുത്! ഈ നാണം കെട്ടകാര്യം ചെയ്യരുത്!
ഇത്തരം കൊടുംകൃത്യങ്ങൾ യിസ്രായേലിൽ ഒരി
ക്കലും ചെയ്യപ്പെടരുത്! 13എനിക്ക് ഇതിന്റെ
നാണക്കേടിൽനിന്ന് ഒരിക്കലും മോചിതയാ
വാൻ കഴിഞ്ഞെന്നുവരില്ല. ജനങ്ങൾ നിന്നെ
യൊരു സാധാരണ കുറ്റവാളിയായിക്കാണും.
ദയവായി രാജാവിനോടു ആവശ്യപ്പെടൂ.
എന്നെ വിവാഹം കഴിക്കാൻ അദ്ദേഹം നിന്നെ
അനുവദിക്കും."
14എന്നാൽ അമ്നോൻ താമാരിന്റെ വാക്കു
കൾ ചെവിക്കൊണ്ടില്ല. അയാൾ താമാരിനെ
ക്കാൾ കരുത്തനായിരുന്നു. അയാൾ അവളു
മായി ബലാൽക്കാരേണവേഴ്ചയിലേർപ്പെട്ടു.
15അനന്തരം അമ്നോൻ താമാരിനെ വെറുക്കാൻ
തുടങ്ങി. മുമ്പ് അവളെ സ്നേഹിച്ചിരുന്നതിനേ
ക്കാൾ തീവ്രമായി അമ്നോൻ അവളെ വെറു
ത്തു. അമ്നോൻ താമാരിനോടു പറഞ്ഞു, "ഇവി
ടുന്ന് എഴുന്നേറ്റു പോകൂ!" 16താമാർ അമ്നോ
നോടു പറഞ്ഞു, "അരുത്! എന്നെയിങ്ങനെ പറ
ഞ്ഞയയ്ക്കരുത്. അതു നീ എന്നോടിപ്പോൾ
ചെയ്തതിനെക്കാൾ വളരെ മോശമായേക്കാം."
എന്നാൽ അമ്നോൻ അതു ചെവിക്കൊണ്ടില്ല.
17അമ്നോൻ തന്റെ ഭൃത്യനെ വിളിച്ചു പറ
ഞ്ഞു, "ഈ പെണ്ണിനെ പിടിച്ചിവിടുന്നു പുറ
ത്താക്കി കതകടയ്ക്കൂ." 18അതിനാൽ അമ്നോ
ന്റെ ഭൃത്യൻ താമാരിനെ പിടിച്ചു പുറത്താക്കി
കതകടച്ചു.
ബഹുവർണ്ണമായൊരു നീളൻ മേലങ്കിയായി
രുന്നു താമാർ ധരിച്ചിരുന്നത്. രാജാവിന്റെ കന്യ
കകളായ പുത്രിമാർ അത്തരം വസ്ത്രമാണ് ധരി
ക്കാറ്. 19താമാർ തന്റെ ബഹുവർണ്ണക്കുപ്പായം
വലിച്ചുകീറി. തലയിൽ ചാരം വാരിപൂശി.
എന്നിട്ടവൾ തലയിൽ കൈവച്ചു കരയാൻ
തുടങ്ങി.
20അനന്തരം താമാരിന്റെ സഹോദരൻ അബ്
ശാലോം അവളോടു പറഞ്ഞു, "നീ നിന്റെ
സഹോദരൻ അമ്നോനുമൊത്തു ശയിച്ചോ?
അവൻ നിന്നെ ഉപദ്രവിച്ചുവല്ലേ? എന്റെ
സഹോദരീ, ശാന്തയാകൂ.* അമ്നോൻ നിന്റെ
സഹോദരനാണ്. അതിനാൽ നാമിതു കൈ
കാര്യം ചെയ്യണം. ഇതു നിന്നെ വ്യാകുലപ്പെടു
ത്താനിടയാക്കരുത്. "അതിനാൽ താമാർ ഒന്നും
പറഞ്ഞില്ല. അവൾ അബ്ശാലോമിന്റെ വസ
തിയിൽ വ്യസനത്തോടെ, ഏകയായി വസി
ച്ചു.
21ദാവീദുരാജാവ് ഈ വാർത്ത കേട്ടു. അദ്ദേ
ഹം കോപാകുലനായി. 22അബ്ശാലോം അമ്
നോനെ വെറുത്തു. അയാൾ അമ്നോനോടു
നല്ലതോ ചീത്തയോ ആയ ഒറ്റവാക്കു പോലും
പറഞ്ഞില്ല. തന്റെ സഹോദരി താമാരിനെ
ബലാത്സംഗം ചെയ്തതിനാലാണ് അബ്ശാ
ലോം അമ്നോനെ വെറുത്തത്.

### അബ്ശാലോമിന്റെ പ്രതികാരം

23രണ്ടു വർഷം കഴിഞ്ഞ് ബാൽഹാസേറിൽ
അബ്ശാലോമിന്റെ ആടുകളെ രോമം മുറിക്കു
വാൻ ചിലരെത്തി. എല്ലാ രാജകുമാരന്മാരെയും
അതു കാണാൻ അബ്ശാലോം ക്ഷണിച്ചു.
എഫ്രയീമിനടുത്തുള്ള ബാൽഹാസോറിലാ
ണതു നടന്നത്. 24അബ്ശാലോം രാജാവിന്റെ
യടുത്തെത്തി പറഞ്ഞു, "എന്റെയാടുകളുടെ
രോമം മുറിക്കാൻ ആളുകളെത്തിയിരിക്കുന്നു.
ദയവായി അങ്ങ് ഭൃത്യന്മാരോടുകൂടി വന്ന് അതു
കണ്ടാലും."
25ദാവീദുരാജാവ് അബ്ശാലോമിനോടു പറ
ഞ്ഞു, "വേണ്ട മകനേ ഞങ്ങളെല്ലാവരും വന്നാൽ
അതു നിനക്കൊരു ഭാരമാകും." അബ്ശാലോം
ദാവീദിനോടു ചെല്ലണമെന്ന് വളരെ യാചിച്ചു.
ദാവീദ് പോയില്ലെങ്കിലും തന്റെ അനുഗ്രഹ
ങ്ങൾ നൽകി. 26അബ്ശാലോം പറഞ്ഞു, "അങ്ങ്
വരുന്നില്ലെങ്കിൽ ദയവായി എന്റെ സഹോദ
രൻ അമ്നോനെ എന്നോടൊപ്പം വരാൻ അനു
വദിച്ചാലും." ദാവീദുരാജാവ് അബ്ശാലോമി
നോടു ചോദിച്ചു, "അവനെന്തിനാണു നിന്നോ
ടൊപ്പം വരേണ്ടത്?"
27അബ്ശാലോം ദാവീദിനോടു അപേക്ഷി
ച്ചുകൊണ്ടേയിരുന്നു. ഒടുവിൽ അമ്നോനും മറ്റു
രാജകുമാരന്മാരും അബ്ശാലോമിനോടൊപ്പം
പോകുന്നതിന് ദാവീദ് അനുവദിച്ചു.

### അമ്നോൻ വധിക്കപ്പെടുന്നു

28അനന്തരം അബ്ശാലോം തന്റെ ഭൃത്യന്മാ
ർക്ക് ഈ കല്പന നൽകി, "അമ്നോനെ നിരീക്ഷി

---

**എന്റെ ... ശാന്തയാകൂ** ഈ പ്രശ്നം പൊതുവേദി
യിലുന്നയിക്കരുതെന്ന് അബ്ശാലോം അവളോടു
പറഞ്ഞു. ഈ പ്രശ്നം കുടുംബാംഗങ്ങളുടെയിട
യിൽ വച്ചുതന്നെ പരിഹരിക്കാമെന്നും, അങ്ങനെ
കുടുംബത്തിന്മേൽ വീഴുമായിരുന്ന അപവാദപ്രചര
ണവും നാണക്കേടും ഒഴിവാക്കാമെന്നുമായിരുന്നി
രിക്കാം അബ്ശാലോമിന്റെ പ്രതീക്ഷ.

ക്കുക. അവൻ വീഞ്ഞു കുടിച്ചു മദിച്ചിരിക്കു
മ്പോൾ ഞാൻ നിങ്ങൾക്ക് ഉത്തരവു നൽകും.
നിങ്ങൾ അമ്നോനെ ആക്രമിച്ചു വധിക്കണം.
ശിക്ഷിക്കപ്പെടുമെന്ന ഭയം വേണ്ട. നിങ്ങളാ
കട്ടെ എന്റെ കല്പന അനുസരിക്കുക മാത്രമേ
ചെയ്യുന്നുള്ളൂ. ധൈര്യമായിരിക്കുക.” 29അതി
നാൽ അബ്ശാലോമിന്റെ യുവഭടന്മാർ അ
യാൾ പറഞ്ഞതുപോലെ ചെയ്തു. അവർ
അമ്നോനെ വധിച്ചു. എന്നാൽ ദാവീദിന്റെ
മറ്റു പുത്രന്മാരെല്ലാവരും അവരവരുടെ കോവർ
കഴുതമേൽ കയറി രക്ഷപ്പെട്ടു.

### അമ്നോന്റെ മരണവാർത്ത ദാവീദു കേൾക്കുന്നു

30രാജകുമാരന്മാർ പട്ടണത്തിലേക്കുള്ള യാത്ര
യിലായിരുന്നു. എന്നാൽ ഉണ്ടായ കാര്യത്തെപ്പ
റ്റി ദാവീദുരാജാവിനു സന്ദേശം ലഭിച്ചത്, “അ
ബ്ശാലോം എല്ലാ രാജകുമാരന്മാരെയും വധി
ച്ചു! ഒരാൾപോലും ജീവനോടെ അവശേഷിച്ചി
ട്ടില്ല!” എന്നായിരുന്നു. 31ദാവീദുരാജാവ് തന്റെ
വസ്ത്രങ്ങൾ വലിച്ചുകീറി നിലത്തു കിടന്നു.
ദാവീദിനോടൊപ്പമുണ്ടായിരുന്ന ഉദ്യോഗസ്ഥ
ന്മാരും തങ്ങളുടെ വസ്ത്രങ്ങൾ വലിച്ചുകീറി.
32എന്നാൽ ദാവീദിന്റെ സഹോദരനായ
ശിമെയയുടെ പുത്രൻ യോനാദാബ് അപ്പോൾ
പറഞ്ഞു, “രാജകുമാരന്മാരെല്ലാവരും കൊല്ല
പ്പെട്ടതായി കരുതരുത്! അമ്നോൻ മാത്രമാണ്
മരിച്ചത്. തന്റെ സഹോദരി താമാരിനെ അമ്
നോൻ ബലാത്സംഗം ചെയ്ത നാൾമുതൽ
അബ്ശാലോം ആലോചിക്കുന്നതാണ് ഇക്കാര്യം.
33എന്റെ യജമാനനായ രാജാവേ, അങ്ങയുടെ
പുത്രന്മാരെല്ലവരും മരിച്ചതായി കരുതരുത്.
അമ്നോൻ മാത്രമേ മരിച്ചിട്ടുള്ളൂ.”
34അബ്ശാലോം ഓടിപ്പോയി. നഗരമതിലി
ന്മേൽ ഒരു പാറാവുകാരൻ നില്പുണ്ടായിരുന്നു.
കുന്നിന്റെ മറുവശത്തുനിന്നു ഒരുപാടു പേർ
വരുന്നത് അയാൾ കണ്ടു. 35അതിനാൽ യോനാ
ദാബ് ദാവീദുരാജാവിനോടു പറഞ്ഞു, “നോ
ക്കൂ, ഞാൻ പറഞ്ഞതാണു ശരി! രാജകുമാരന്മാർ
വരുന്നുണ്ട്.” 36യോനാദാബ് അങ്ങനെ പറഞ്ഞു
കഴിഞ്ഞയുടനെ രാജകുമാരന്മാർ വന്നു കയറി.
അവർ ഉച്ചത്തിൽ കരയുകയായിരുന്നു. ദാവീ
ദും അദ്ദേഹത്തിന്റെ മുഴുവൻ ഉദ്യോഗസ്ഥ
ന്മാരും ഉച്ചത്തിൽ കരയാൻ തുടങ്ങി. 37ദാവീദും
തന്റെ പുത്രനുവേണ്ടി നിത്യവും വിലപിച്ചു.

### അബ്ശാലോം ഗെശൂരിലേക്കു രക്ഷപ്പെടുന്നു

അബ്ശാലോം ഗെശൂരിലെ രാജാവായ അമ്മീ
ഹൂദിന്റെ പുത്രനായ, താൽമായിയുടെ അടു
ത്തേക്കു ചെന്നു.* 38അബ്ശാലോം അവിടെ
മൂന്നുവർഷം വസിച്ചു. 39അമ്നോന്റെ മരണ
ത്തിൽ ദു:ഖാചരണം കഴിഞ്ഞതോടെ രാജാ
വിന് ആശ്വാസമുണ്ടായി. എങ്കിലും അബ്ശാ
ലോമിനായി അദ്ദേഹം കൊതിച്ചു.

### ജ്ഞാനിയായ സ്ത്രീയെ യോവാബ് ദാവീദിന്റെയടുത്തേക്കയയ്ക്കുന്നു

14 അബ്ശാലോമിന്റെ നഷ്ടത്തിൽ ദാവീ
ദുരാജാവ് അതീവ ദു:ഖിതനാണെന്ന്
സെരൂയയുടെ പുത്രനായ യോവാബ് മനസ്സി
ലാക്കി. 2അതിനാൽ ജ്ഞാനിയായ ഒരു
സ്ത്രീയെ വരുത്തുന്നതിന് യോവാബ് തെക്കോ
വയിലേക്കു ആളയച്ചു. ആ സ്ത്രീയോടു യോ
വാബു പറഞ്ഞു, “വളരെ ദു:ഖിതയായി അഭിന
യിക്കുക. ശോകം പ്രകടിപ്പിക്കുന്നതിനുള്ള
വസ്ത്രങ്ങൾ ധരിക്കുക. നിന്റെ ദേഹത്തോ
തലയിലോ എണ്ണ പുരട്ടരുത്. വേഷഭൂഷാദികൾ
അണിയാതിരിക്കുക. മരിച്ച ഒരു ബന്ധുവിനെ
ച്ചൊല്ലി കുറേനാളായി വിലപിക്കുന്ന ഒരുവളെ
പ്പോലെ അഭിനയിക്കണം, 3രാജാവിന്റെ അടു
ത്തേക്കു ചെന്ന് ഞാൻ പറയുന്നതുപോലെ
യൊക്കെ പറയുക.” അനന്തരം എന്താണു പറ
യേണ്ടതെന്ന് യോവാബ് അവൾക്കു പറഞ്ഞു
കൊടുത്തു.
4അനന്തരം തെക്കോവക്കാരി രാജാവിനോടു
സംസാരിച്ചു. അവൾ നിലത്തു വീണു. അവ
ളുടെ മുഖം നിലത്തു സ്പർശിച്ചു. നമസ്ക
രിച്ചു കൊണ്ട് അവൾ പറഞ്ഞു, “എന്നെ രക്ഷി
ക്കൂ രാജാവേ!” 5ദാവീദുരാജാവ് അവളോടു
ചോദിച്ചു, “നിനക്കെന്താണു പ്രശ്നം?”
ആ സ്ത്രീ പറഞ്ഞു, “ഞാനൊരു വിധവ
യാണ്. എന്റെ ഭർത്താവ് മരണമടഞ്ഞു. 6എനി
ക്ക് രണ്ടു പുത്രന്മാരുണ്ടായിരുന്നു. അവർ വയ
ലിൽവച്ച് തമ്മിൽ വഴക്കുണ്ടാക്കി. ആരും അവരെ
തടയാനുണ്ടായില്ല. ഒരു പുത്രൻ മറ്റവനെ വധി
ച്ചു. 7ഇപ്പോൾ കുടുംബം മുഴുവനും എനിക്കെതി
രെയാണ്. അവർ എന്നോടു പറഞ്ഞു, ‘തന്റെ
സഹോദരനെ വധിച്ചവനെ കൊണ്ടുവരിക.
ഞങ്ങൾ അവനെ വധിക്കും. എന്തുകൊണ്ടെ
ന്നാൽ അവൻ തന്റെ സഹോദരനെ കൊന്നു.’
എന്റെ പുത്രൻ അഗ്നിയുടെ അവസാനത്തെ
കനലാണ്. അവർ അവനെ വധിച്ചാൽ ആ
അഗ്നി അണഞ്ഞു തീരും. തന്റെ പിതൃസ്വത്തി
നവകാശിയായ അവശേഷിക്കുന്ന ഏക പുത്ര
നാണവൻ. അതിനാൽ എന്റെ മരിച്ച ഭർത്താ
വിന്റെ സ്വത്ത് അന്യം നിന്നുപോവുകയും
അവന്റെ നാമം ഭൂമിയിൽനിന്ന് തുടച്ചു മാറ്റപ്പെ
ടുകയും ചെയ്യും.”
8അനന്തരം രാജാവ് സ്ത്രീയോടു പറഞ്ഞു,
“വീട്ടിലേക്കുപോകൂ. ഞാനിക്കാര്യം നോക്കി
ക്കൊള്ളാം.” 9തെക്കോവക്കാരി രാജാവിനോടു
പറഞ്ഞു, “എന്റെ യജമാനനായ രാജാവേ,
കുറ്റം എന്റെ മേലിരിക്കട്ടെ! അങ്ങയും രാജ്യവും
നിഷ്കളങ്കരാണ്.” 10ദാവീദുരാജാവു പറഞ്ഞു,
“ആരെങ്കിലും നിന്നോടു ചീത്തക്കാര്യങ്ങൾ പറ
ഞ്ഞാൽ അയാളെ എന്റെയടുത്തേക്കു കൊ
ണ്ടുവരിക. അവൻ വീണ്ടും അങ്ങനെ
ചെയ്യില്ല.”
11അവൾ പറഞ്ഞു, “അവരെ തടയുമെന്ന്
ദയവായി അങ്ങയുടെ ദൈവമാകുന്ന യഹോവ
യുടെ നാമത്തിൽ സത്യം ചെയ്താലും. തന്റെ
സഹോദരനെ വധിച്ചതിന് എന്റെ പുത്രനെ
അവർക്കു ശിക്ഷിക്കണം. എന്റെ മകനെ കൊ
ല്ലാൻ അവരെ അനുവദിക്കില്ലെന്ന് ഉറപ്പു
തന്നാലും.” ദാവീദു പറഞ്ഞു, “ജീവിച്ചിരി
ക്കുന്ന യഹോവയാണെ, നിന്റെ മകനെ ആരും
ഉപദ്രവിക്കില്ല. അവന്റെ തലയിലെ ഒരു രോമം
പോലും നിലത്തു വീഴില്ല.”
12സ്ത്രീ പറഞ്ഞു, “എന്റെ യജമാനനും
രാജാവുമായവനേ, ചിലതുകൂടി പറയാൻ
എന്നെ അനുവദിച്ചാലും.” രാജാവു പറഞ്ഞു,
“പറയൂ.”
13അപ്പോൾ അവൾ പറഞ്ഞു, “ദൈവത്തി
ന്റെ ജനതയ്ക്കെതിരെ അങ്ങെന്തിനാണിക്കാ
ര്യങ്ങൾ ആലോചിച്ചത്? അതേ, ഇതുപറയവേ,

---

**അബ്ശാലോം ... ചെന്നു** അബ്ശാലോമിന്റെ മുത്തച്ഛനായിരുന്നു താൽമായി. 2 ശമൂ. 3:3 കാണുക.

അങ്ങുതന്നെ കുറ്റക്കാരനാണെന്നു സ്വയം തെളി
യിച്ചു. എന്തുകൊണ്ടെന്നാൽ, അങ്ങ് ഓടിച്ചു
വിട്ട പുത്രനെ നാട്ടിലേക്കു തിരികെ കൊണ്ടുവ
ന്നില്ല. 14നമ്മളെല്ലാവരും ഒരു ദിവസം മരിക്കും.
ഭൂമിയിൽ തളിച്ച വെള്ളംപോലെയാണു നാം.
ഈ വെള്ളം ഒന്നിച്ചുകൂട്ടാൻ ഒരാൾക്കും കഴി
യില്ല. ദൈവം മനുഷ്യനോടു പൊറുക്കുന്നു
വെന്ന് അങ്ങയ്ക്കറിയാം. സുരക്ഷയ്ക്കായി
ഓടിപ്പോകാൻ നിർബ്ബന്ധിതരായവർക്കായി
ദൈവം ആസൂത്രണം നടത്തിയിട്ടുണ്ട്. അവരെ
അവനിൽ നിന്നകലാൻ അവൻ അനുവദി
ക്കില്ല! 15എന്റെ യജമാനനും രാജാവുമായ
വനേ, ഞാനിക്കാര്യങ്ങൾ അങ്ങയോടു പറയു
ന്നതെന്തിനെന്നോ? ആളുകൾ എന്നെ ഭയപ്പെ
ടുത്തി. ഞാൻ നിശ്ചയിച്ചു, 'രാജാവിനോട്
ഇതെല്ലാം പറയണം. അദ്ദേഹമെന്നെ സഹാ
യിക്കും. 16രാജാവ് എന്നെ ശ്രവിക്കുകയും
എന്നെയും എന്റെ പുത്രനെയും വധിക്കാൻ
ആഗ്രഹിക്കുന്നവനിൽനിന്നും രക്ഷിക്കുകയും
ചെയ്യും. ദൈവം ഞങ്ങൾക്കു നൽകിയവയിൽ
നിന്നും ഞങ്ങളെ അകറ്റുകയേ അയാൾക്കു
വേണ്ടൂ.' 17എന്റെ യജമാനനായ രാജാവി
ന്റെ വാക്കുകൾ എനിക്കു സമാധാനം തരുമെ
ന്നെനിക്കറിയാം. എന്തെന്നാൽ അങ്ങ് ദൈവ
ത്തിന്റെ ഒരു ദൂതനെപ്പോലെയാകുന്നു. തെറ്റും
ശരിയും അങ്ങയ്ക്കറിയാം. അങ്ങയുടെ ദൈവ
മാകുന്ന യഹോവ അങ്ങയോടൊപ്പമാണ്."

18ദാവീദുരാജാവ് അവളോടു മറുപടി പറ
ഞ്ഞു, "ഞാൻ നിന്നോടു ചോദിക്കുന്ന ചോദ്യ
ത്തിനു നീ മറുപടി പറയണം."അവൾ പറ
ഞ്ഞു, "എന്റെ യജമാനനും രാജാവുമായവനേ,
ദയവായി ചോദിച്ചാലും." 19രാജാവു ചോദി
ച്ചു, "ഇതെല്ലാം പറയാൻ യോവാബ് നിന്നോടു
പറഞ്ഞതല്ലേ?"

അവൾ മറുപടി പറഞ്ഞു, "എന്റെ യജമാ
നനും രാജാവുമായ അങ്ങു ജീവിച്ചിരിക്കുമ്പോ
ലെ, അങ്ങു പറഞ്ഞതു ശരിയാണ്! ഇതെല്ലാം
പറയാൻ അങ്ങയുടെ ഉദ്യോഗസ്ഥനായ യോ
വാബ് എന്നോടു പറഞ്ഞു. 20അങ്ങ് കാര്യങ്ങൾ
വാസ്തവമായി മനസ്സിലാക്കും എന്നതിനാലാ
ണ് യോവാബ് ഇങ്ങനെ ചെയ്തത്. എന്റെ
യജമാനനേ, അങ്ങ് ദൈവത്തിന്റെ ദൂതനെ
പ്പോലെ വിവേകശാലിയാണ്. ഭൂമിയിൽ സം
ഭവിക്കുന്നതെന്തും അങ്ങറിയുന്നു."

### അബ്ശാലോം യെരൂശലേമിലേക്കു മടങ്ങുന്നു

21രാജാവ് യോവാബിനോടു പറഞ്ഞു,
"ഇതാ, ഞാൻ വാഗ്ദാനം ചെയ്തപോലെ
ചെയ്യാം. ഇനി ദയവായി അബ്ശാലോമിനെ
തിരികെ കൊണ്ടുവരിക."

22യോവാബ് നമസ്കരിച്ചു. ദാവീദുരാജാവി
നെ അനുഗ്രഹിച്ചു കൊണ്ടയാൾ പറഞ്ഞു,
"അങ്ങ് എന്നിൽ സംപ്രീതനായെന്ന് ഇന്ന്
ഞാനറിയുന്നു. ഞാനാവശ്യപ്പെട്ടത് അങ്ങു ചെ
യ്തതിനാലാണ് ഞാനതറിയുന്നത്." 23അന
ന്തരം യോവാബ് എഴുന്നേറ്റ് ഗെശൂരിലേക്കു
പോയി അബ്ശാലോമിനെ യെരൂശലേമി
ലേക്കു കൂട്ടിക്കൊണ്ടു വന്നു. 24എന്നാൽ ദാവീദു
രാജാവു പറഞ്ഞു, "അബ്ശാലോം അവന്റെ
ഭവനത്തിലേക്കു മടങ്ങിക്കൊള്ളട്ടെ. എന്നെക്കാ
ണാൻ അവൻ വരേണ്ട." അതിനാൽ അബ്ശാ
ലോം സ്വവസതിയിലേക്കു മടങ്ങിപ്പോയി.
അബ്ശാലോമിന് രാജാവിനെ കാണാൻ
പോകാൻ കഴിഞ്ഞില്ല.

25അബ്ശാലോമിന്റെ സൗന്ദര്യത്തെപ്പറ്റി
ജനങ്ങൾ യഥാർത്ഥത്തിൽ വീമ്പിളക്കിയിരുന്നു.
യിസ്രായേലിൽ അബ്ശാലോമിനോളം സുന്ദ
രനായി ആരുമുണ്ടായിരുന്നില്ല. അയാളുടെ ശരീ
രത്തിൽ ആപാദചൂഡം യാതൊരു വൈരൂ
പ്യവുമുണ്ടായിരുന്നില്ല. 26എല്ലാ വർഷാവസാ
നവും അബ്ശാലോം തന്റെ മുടിമുറിച്ച് തൂക്കി
യിരുന്നു. മുടിക്ക് അഞ്ചു പൗണ്ട് തൂക്കമുണ്ടായി
രുന്നു. 27അബ്ശാലോമിന് മൂന്നു പുത്രന്മാരും
ഒരു പുത്രിയുമുണ്ടായിരുന്നു. താമാർ എന്നായി
രുന്നു ആ പുത്രിയുടെ പേര്. താമാർ സുന്ദരി
യായിരുന്നു.

### തന്നെ വന്നു കാണാൻ അബ്ശാലോം യോവാബിനെ നിർബ്ബന്ധിക്കുന്നു

28ദാവീദുരാജാവിനെ സന്ദർശിക്കാൻ അനു
വാദം ലഭിക്കാതെ അബ്ശാലോം രണ്ടു സമ്പൂ
ർണ്ണസംവത്സരം യെരൂശലേമിൽ താമസിച്ചു.
29അബ്ശാലോം യോവാബിന്റെയടുത്തേക്കു
തനിക്കു രാജാവിനെ കാണാൻ അനുമതി അഭ്യർ
ത്ഥിച്ചുകൊണ്ട് ദൂതന്മാരെ അയച്ചു. എന്നാൽ
യോവാബ് അബ്ശാലോമിന്റെയടുത്തേക്കു
വന്നില്ല. അബ്ശാലോം രണ്ടാമതും ഒരു സന്ദേശ
മയച്ചു. എന്നാൽ അപ്പോഴും യോവാബ് വരാൻ
വിസമ്മതിച്ചു.

30അനന്തരം അബ്ശാലോം തന്റെ ദാസന്മാ
രോടു പറഞ്ഞു, "നോക്കൂ, യോവാബിന്റെ
വയൽ എന്റേതിനോടു ചേർന്നാണല്ലോ.
അയാളുടെ യവം അവിടെ വളർന്നു നില്പുണ്ട്.
പോയി അതിനു തീ വയ്ക്കുക." അതിനാൽ
അബ്ശാലോമിന്റെ ദാസന്മാർ യോവാ
ബിന്റെ വയലിൽ തീ വയ്ക്കാൻ തുടങ്ങി.
31യോവാബ് എഴുന്നേറ്റ് അബ്ശാലോമിന്റെയ
ടുത്തേക്കു വന്നു. യോവാബ് അബ്ശാലോമി
നോടു ചോദിച്ചു, "നിന്റെ ദാസന്മാരെന്തി
നാണ് എന്റെ വയലിനു തീയിട്ടത്?"

32അബ്ശാലോം യോവാബിനോടു പറഞ്ഞു,
"ഞാൻ നിനക്കൊരു സന്ദേശമയച്ചിരുന്നു.
ഇങ്ങോട്ടു വരാൻ നിന്നോടു ഞാൻ ആവശ്യ
പ്പെട്ടു. നിന്നെ രാജാവിന്റെയടുത്തേക്ക് അയ
യ്ക്കാനായിരുന്നു അത്. ഗെശൂരിൽനിന്ന്
എന്നെ തിരിച്ചു വിളിച്ചതെന്തിനാണെന്ന്
നിന്നെക്കൊണ്ട് അദ്ദേഹത്തോടു ചോദിപ്പി
ക്കാൻ ഞാനാഗ്രഹിച്ചിരുന്നു. എനിക്ക് അദ്ദേഹ
ത്തെ കാണാനനുവാദമില്ല. അതിനാൽ ഞാൻ
ഗെശൂരിൽതന്നെ തങ്ങുന്നതായിരിക്കും നല്ലത്.
ഇനി രാജാവിനെ കാണാൻ എന്നെ അനുവദി
ക്കുക. ഞാൻ പാപം ചെയ്തിട്ടുണ്ടെങ്കിൽ അദ്ദേ
ഹത്തിന് എന്നെ വധിക്കാമല്ലോ!"

### അബ്ശാലോം ദാവീദുരാജാവിനെ സന്ദർശിക്കുന്നു

33യോവാബ് അപ്പോൾ രാജാവിനെ ചെന്നു
കണ്ട് അബ്ശാലോം പറഞ്ഞ കാര്യങ്ങൾ പറ
ഞ്ഞു. രാജാവ് അബ്ശാലോമിനെ വരുത്തി.
അപ്പോൾ അബ്ശാലോം രാജാവിന്റെയടു
ത്തേക്കു വന്നു. അബ്ശാലോം രാജാവിന്റെ
മുമ്പിൽ താണു നമസ്കരിച്ചു. രാജാവ് അബ്ശാ
ലോമിനെ ചുംബിക്കുകയും ചെയ്തു.

### അബ്ശാലോം അനേകം പേരെ സുഹൃത്തുക്കളാക്കുന്നു

15 അതിനുശേഷം അബ്ശാലോം തനി
ക്കായി ഒരു തേരും ഏതാനും കുതിരക

ളെയും സംഘടിപ്പിച്ചു. അയാളുടെ രഥത്തിനു
മുമ്പിൽ ഓടുന്നതിന് അമ്പതു പേരും ഉണ്ടായി
രുന്നു. 2അബ്ശാലോം പുലർച്ചെ ഉണർന്നെ
ണീറ്റ് കവാടത്തിനരികിൽ വന്നു നിന്നു.
ദാവീദുരാജാവിൻെറയടുത്തേക്കു നീതി തേടി
പോകുന്നവർക്കായി അബ്ശാലോം കാത്തു
നിന്നു. അപ്പോൾ അബ്ശാലോമിന് അയാ
ളോടു സംസാരിക്കാനാവും. അയാൾ ചോദി
ക്കും, “നീ ഏതു നഗരക്കാരനാണ്?” “ഞാൻ
യിസ്രായേലിലെ ഇന്ന ഗോത്രത്തിൽനിന്നുള്ള
വനാണ്” എന്ന് അയാൾ പറയും. 3അപ്പോൾ
അബ്ശാലോം പറയും, “നോക്കൂ, നിൻെറ ഭാഗ
ത്താണു നീതി. എന്നാൽ ദാവീദുരാജാവ് അതു
ചെവിക്കൊള്ളില്ല.”
4അബ്ശാലോം ഇത്ര കൂടി പറയും, “ഓ,
എന്നെ ആരെങ്കിലും ഈ രാജ്യത്തെ ന്യായാ
ധിപൻ ആക്കിയിരുന്നെങ്കിൽ! അപ്പോൾ
എൻെറയടുത്ത് എന്തെങ്കിലുമൊക്കെ പ്രശ്ന
ങ്ങളുമായി വരുന്ന ഏതൊരുവനെയും എനിക്കു
സഹായിക്കാമല്ലോ. അയാളുടെ പ്രശ്നത്തിനു
നീതിയുക്തമായ പരിഹാരം നിർദ്ദേശിക്കാൻ
എനിക്കായേനെ.”
5ആരെങ്കിലുമൊരാൾ അബ്ശാലോമിൻെറ
മുമ്പിൽവന്നു നമസ്കരിക്കാൻ തുനിഞ്ഞാൽ
അബ്ശാലോം അയാളെ വളരെയടുത്ത ഒരു
സുഹൃത്തിനോടെന്നപോലെ പെരുമാറും.
അബ്ശാലോം ഇറങ്ങിവന്ന് അയാളെ സ്പർ
ശിക്കുകയും ചുംബിക്കുകയും ചെയ്യും. 6ദാവീദു
രാജാവിൻെറയടുക്കൽ നീതി തേടിയെത്തുന്ന
എല്ലാ യിസ്രായേലുകാരോടും അബ്ശാലോം
അങ്ങനെ പെരുമാറി. അങ്ങനെ അയാൾ സകല
യിസ്രായേലുകാരുടെയും മനം കവർന്നു.

### ദാവീദിൻെറ സിംഹാസനം തട്ടിയെടു ക്കാൻ അബ്ശാലോം ആലോചിക്കുന്നു

7നാലു വർഷങ്ങൾക്കു* ശേഷം അബ്ശാലോം
ദാവീദുരാജാവിനോടു പറഞ്ഞു, “ഞാൻ
യഹോവയ്ക്കു നേർന്ന വിശേഷവാഗ്ദാനം
നിറവേറ്റാൻ ഹെബ്രോനിലേക്ക് പോകാൻ ദയ
വായി എന്നെ അനുവദിച്ചാലും. 8അരാം ഗെശൂ
രിൽ താമസിക്കവേയാണ് ഞാൻ ആ വാഗ്ദാനം
നൽകിയത്. ഞാൻ പറഞ്ഞു, ‘യഹോവ എന്നെ
യെരൂശലേമിലേക്കു മടക്കിക്കൊണ്ടുവന്നാൽ
ഞാൻ യഹോവയെ സേവിക്കും.’” 9ദാവീദു
രാജാവു പറഞ്ഞു, “സമാധാനത്തിൽ പോകൂ.
”അബ്ശാലോം ഹെബ്രോനിലേക്കു പോയി.
10എന്നാൽ അബ്ശാലോം മുഴുവൻ യിസ്രാ
യേൽഗോത്രങ്ങൾക്കിടയിലും ചാരന്മാരെ അയ
ച്ചു. ഈ ചാരന്മാർ ജനങ്ങളോടു പറഞ്ഞു,
“നിങ്ങൾ കാഹളം കേൾക്കുമ്പോൾ അബ്ശാ
ലോം ഹെബ്രോനിൽ രാജാവായിരിക്കുന്നു
എന്ന് വിളിച്ചു പറയണം!”
11അബ്ശാലോം ഇരുനൂറു പേരെ തന്നോ
ടൊപ്പം വരാൻ ക്ഷണിച്ചു. അവർ അയാളോ
ടൊപ്പം യെരൂശലേം വിട്ടു. പക്ഷേ അയാളുടെ
പരിപാടികൾ അവർക്കറിയില്ലായിരുന്നു. 12ദാ
വീദിൻെറ ഉപദേഷ്ടാക്കളിൽ ഒരാളായിരുന്നു
അഹീഥോഫേൽ. ഗീലോപട്ടണക്കാരനായി
രുന്നു അയാൾ. അബ്ശാലോം വഴിപാട് ബലി
യർപ്പിക്കവേ, തൻെറ നഗരത്തിൽ നിന്നുവരാൻ
അയാൾ അഹീഥോഫേലിനെ ക്ഷണിച്ചു.
അബ്ശാലോമിൻെറ ആസൂത്രണങ്ങൾ നന്നാ
യി വിജയിച്ചു കൊണ്ടിരുന്നു. കൂടുതലാളുകൾ
അയാളെ പിന്തുണയ്ക്കാനും തുടങ്ങി.

### അബ്ശാലോമിൻെറ ഗൂഢാലോചന ദാവീദ് മനസ്സിലാക്കുന്നു

13ഇക്കാര്യം ദാവീദിനോടു പറയാൻ ഒരാൾ
വന്നു. അയാൾ പറഞ്ഞു, “യിസ്രായേൽജനത
അബ്ശാലോമിനെ പിന്തുടരാൻ തുടങ്ങിയിരി
ക്കുന്നു.” 14അപ്പോൾ ദാവീദ് തന്നോടൊപ്പം
യെരൂശലേമിലുണ്ടായിരുന്ന ഉദ്യോഗസ്ഥന്മാ
രോടു പറഞ്ഞു, “നമുക്കു രക്ഷപ്പെടണം! നമ്മൾ
രക്ഷപ്പെട്ടില്ലെങ്കിൽ അബ്ശാലോം നമ്മെ
പോകാനനുവദിച്ചുവെന്നു വരില്ല. അബ്ശാ
ലോം നമ്മെ പിടികൂടും മുമ്പേ നമുക്കു രക്ഷ
പ്പെടാം. അവൻ നമ്മെയെല്ലാം കൊല്ലും. യെരൂശ
ലേമിലെ ജനതയേയും അയാൾ കൊല്ലും.”
15രാജാവിൻെറ ഉദ്യോഗസ്ഥന്മാർ അദ്ദേഹ
ത്തോടു പറഞ്ഞു, “അങ്ങു കല്പിക്കുമ്പോലെ
ഞങ്ങൾ ചെയ്യാം.”

### ദാവീദും കൂട്ടരും രക്ഷപ്പെടുന്നു

16ദാവീദുരാജാവ് തൻെറ കൊട്ടാരത്തിലുണ്ടാ
യിരുന്ന എല്ലാവരോടുമൊപ്പം പുറത്തു കടന്നു.
കൊട്ടാരം പരിപാലിക്കുന്നതിന് രാജാവ് തൻെറ
പത്തു ഭാര്യമാരെ അവിടെ ഉപേക്ഷിച്ചു. 17ത
ന്നെ പിന്തുടർന്ന എല്ലാവരോടുമൊപ്പമാണ് രാ
ജാവ് പുറത്തു കടന്നത്. കൊട്ടാരസമുച്ചയത്തി
ൻെറ അവസാനത്തെ ഭവനത്തിലവർ നിന്നു.
18എല്ലാ ഉദ്യോഗസ്ഥന്മാരും രാജാവിനെ കടന്നു
പോയി. എല്ലാ ക്രേത്യരും എല്ലാ പ്ലേത്യരും
600 ഗത്യരും രാജാവിനെ കടന്നു പോയി.
19ഗത്തുകാരനായ ഇത്ഥായിയോട് രാജാവു
പറഞ്ഞു, “നിങ്ങളുമെന്തിനാണ് ഞങ്ങളെ
പിന്തുടരുന്നത്? തിരിച്ചുപോയി പുതിയ രാജാ
വായ അബ്ശാലോമിനോടൊപ്പം കഴിയുക.
നീയൊരു വിദേശിയാണ്. ഇത് നിൻെറ മാതൃ
ഭൂമിയല്ല. 20ഇന്നലെ മാത്രമാണ് നീ എന്നോടു
ചേരാൻ വന്നത്. ഇപ്പോൾ നിങ്ങളെന്നോ
ടൊപ്പം വ്യത്യസ്തസ്ഥലങ്ങളിലേക്കു വരുന്നെ
ന്നോ? വേണ്ട! തിരിച്ചുപോയി നിൻെറ സഹോ
ദരന്മാരെ കൂടെ കൊണ്ടുപോവുക. നിനക്കു
കാരുണ്യവും വിശ്വാസവും ലഭിക്കട്ടെ.”
21എന്നാൽ ഇത്ഥായിയുടെ മറുപടി ഇതാ
യിരുന്നു, “യഹോവ ജീവിക്കുന്നതുപോലെ
അങ്ങയുടെ ജീവിതകാലം മുഴുവൻ ഞാന
ങ്ങയോടൊപ്പമായിരിക്കും. ജീവിതത്തിലും മര
ണത്തിലും ഞാനങ്ങയോടൊപ്പമുണ്ടായി
രിക്കും.”
22ദാവീദ് ഇത്ഥായിയോടു പറഞ്ഞു, “വരൂ,
നമുക്ക് കിദ്രോനരുവി കടക്കാം.” അതിനാൽ
ഗത്യയിൽനിന്നുള്ള ഇത്ഥായിയും അയാളുടെ
മുഴുവനാളുകളും അവരുടെ കുട്ടികളും കിദ്രോൻ
കടന്നു. 23ആൾക്കാരെല്ലാം ഉച്ചത്തിൽ കരയുന്നു
ണ്ടായിരുന്നു. ദാവീദുരാജാവ് കിദ്രോൻ അരുവി
മുറിച്ചു കടന്നു. അനന്തരം എല്ലാവരും മരുഭൂമി
യിലേക്കു പോയി. 24സാദോക്കും അയാളോടൊ
പ്പമുണ്ടായിരുന്ന ലേവ്യരും ദൈവത്തിൻെറ കരാ
റിൻെറ പെട്ടകം ചുമന്നിരുന്നു. ദൈവത്തിൻെറ
പെട്ടകം അവർ താഴെവച്ചു. ജനങ്ങളെല്ലാവരും
യെരൂശലേമിൽനിന്നും പുറത്തു കടക്കുംവരെ
അബ്യാഥാർ പ്രാർത്ഥനകൾ ഉരുവിട്ടുകൊണ്ടി
രുന്നു.
25ദാവീദ് സാദോക്കിനോടു പറഞ്ഞു, “ദൈവ
ത്തിൻെറ വിശുദ്ധപെട്ടകം യെരൂശലേമിലേക്കു

---

**നാലു വർഷങ്ങൾ** ചില പ്രാചീനരേഖകളിൽ “നാല്പതു വർഷം” എന്നും കാണുന്നു.

തിരികെ കൊണ്ടുപോവുക. യഹോവ എന്നോ
ടു പ്രീതിയുള്ളവനാണെങ്കിൽ അവൻ എന്നെ
യെരൂശലേമിലേക്കു തിരികെ കൊണ്ടുവരും.
യെരൂശലേമും അവൻെറ ആലയവും കാണാൻ
യഹോവ എന്നെ അനുവദിക്കട്ടെ. 26എന്നാൽ
എന്നിൽ സന്തുഷ്ടനല്ലെന്ന് യഹോവ പറയു
ന്നെങ്കിൽ അവനിഷ്ടമുള്ളത് എന്നോടു
ചെയ്യട്ടെ."

27രാജാവ് പുരോഹിതനായ സാദോക്കി
നോടു പറഞ്ഞു, "അങ്ങ് ഒരു പ്രവാചകനാണ്.
നഗരത്തിലേക്കു സമാധാനത്തിൽ മടങ്ങിപ്പോ
വുക, അങ്ങയുടെ പുത്രനായ അഹിമാസി
നെയും അബ്യാഥാരിൻെറ പുത്രനായ യോനാ
ഥാനെയും കൂടെക്കൂട്ടുക. 28ജനങ്ങൾ നദിക്കു
കുറുകെ മരുഭൂമിയിലേക്കു കടന്നുപോകുന്ന
സ്ഥലങ്ങളിൽ ഞാൻ കാത്തുനിൽക്കുന്നുണ്ടാകും.
നിൻെറ സന്ദേശം ലഭിക്കുംവരെ ഞാൻ കാത്തി
രിക്കും. 29അതിനാൽ സാദോക്കും അബ്യാഥാരും
ദൈവത്തിൻെറ വിശുദ്ധപെട്ടകം യെരൂശലേമി
ലേക്കു തിരികെ കൊണ്ടുപോവുകയും അവിടെ
തങ്ങുകയും ചെയ്തു.

### അഹീഥോഫെലിനെതിരെ ദാവീദിൻെറ പ്രാർത്ഥന

30ദാവീദ് ഒലീവുമലയിലേക്കു കയറിപ്പോയി.
അദ്ദേഹം കരയുകയായിരുന്നു. അയാൾ തൻെറ
തല മൂടിയിരുന്നു. പാദുകങ്ങളില്ലാതെയായിന്നു
അയാൾ നടന്നിരുന്നത്. ദാവീദിനോടൊപ്പമു
ണ്ടായിരുന്ന എല്ലാവരും തങ്ങളുടെ തല മറച്ചി
രുന്നു. കരഞ്ഞുകൊണ്ടാണവർ ദാവീദിനോടൊ
പ്പം പോയത്. 31ഒരാൾ ദാവീദിനോടു പറഞ്ഞു,
അബ്ശാ ലോമിനോടൊപ്പം ഗൂഢാലോചന
നടത്തിയവരിൽ ഒരുവനാണ് അഹീഥോ
ഫെൽ. അപ്പോൾ ദാവീദ് പ്രാർത്ഥിച്ചു, "യഹോ
വേ, അഹീഥോ ഫെലിൻെറ ഉപദേശങ്ങൾ
പാഴാക്കണമേ. 32ദാവീദ് താൻ ഇടയ്ക്കിടെ
ദൈവത്തെ ആരാധിച്ചിരുന്ന മലയുടെ നെറുക
യിലെത്തി. അപ്പോൾ ഹൂശായി എന്ന അർ
ക്യൻ അവൻെറയടുത്തേക്കു വന്നു. ഹൂശായി
യുടെ കുപ്പായം കീറിയിരുന്നു. അയാളുടെ തല
യിൽ ചെളിയും പുരണ്ടിരുന്നു.

33ദാവീദ് ഹൂശായിയോടു പറഞ്ഞു, "എന്നോ
ടൊപ്പം വന്നാൽ നീ എനിക്കൊരു ബാദ്ധ്യത
കൂടിയാകും. 34എന്നാൽ നീ യെരൂശലേമിലേക്കു
മടങ്ങിയാൽ അഹീഥോഫെലിൻെറ ഉപദേശ
ങ്ങൾ പാഴാക്കാൻ നിനക്കാവും. അബ്ശാലോമി
നോടു പറയുക, 'രാജാവേ, ഞാൻ അവിടുത്തെ
ദാസൻ. ഞാൻ അങ്ങയുടെ പിതാവിനെ
സേവിച്ചിരുന്നു. എന്നാലിപ്പോൾ ഞാനങ്ങയെ
സേവിക്കും.' 35പുരോഹിതരായ സാദോക്കും
അബ്യാഥാരും നിന്നോടൊപ്പമുണ്ടാകും. രാജ
കൊട്ടാരത്തിൽ നീ കേൾക്കുന്നതൊക്കെ അവ
രോടു പറയണം. 36സാദോക്കിൻെറ പുത്രൻ
അഹീമാസും അബ്യാഥാരിൻെറ പുത്രൻ യോ
നാഥാനും അവരോടൊപ്പമുണ്ടാകും. നീ കേട്ട
തെല്ലാം എന്നെ അറിയിക്കാൻ നീ അവരെ
അയയ്ക്കണം." 37അനന്തരം ദാവീദിൻെറ സുഹൃ
ത്ത് ഹൂശായി നഗരത്തിലേക്കു പോയി. അബ്
ശാലോം യെരൂശലേമിലെത്തുകയും ചെയ്തു.

### സീബാ ദാവീദിനെ കണ്ടുമുട്ടുന്നു

16 ദാവീദ് ഒലീവുമലയിന്മേൽ കുറച്ചു ദൂരം
നടന്നു. അവിടെവച്ച് മെഫീബോശെ
ത്തിൻെറ ഭൃത്യൻ സീബാ ദാവീദിനെ കണ്ടുമുട്ടി.
ജീനിയിട്ട രണ്ടു കഴുതകൾ സീബയ്ക്കുണ്ടായി
രുന്നു. കഴുതകളുടെ പുറത്ത് ഇരുനൂറ് അപ്പക്കഷ
ണങ്ങളും നൂറുകുല ഉണക്കമുന്തിരിയും നൂറ്
ഗ്രീഷ്മകാല പഴങ്ങളും ഒരു സഞ്ചി നിറയെ
വീഞ്ഞുമുണ്ടായിരുന്നു. 2ദാവീദുരാജാവ് സീബ
യോടു ചോദിച്ചു, "എന്തിനാണിതെല്ലാം?"

സീബാ മറുപടി പറഞ്ഞു, "ഈ കഴുതകൾ
രാജകുടുംബത്തിനു സവാരി ചെയ്യാനുള്ളവ
യാണ്. അപ്പവും ഗ്രീഷ്മകാലത്തെ പഴവും
ഉദ്യോഗസ്ഥന്മാർക്കു തിന്നാനാണ്. മരുഭൂമിയിൽ
വെച്ച് ക്ഷീണം ഉണ്ടാകുന്ന ഏതൊരാൾക്കും
വീഞ്ഞു കുടിക്കുകയുമാവാം." 3രാജാവു ചോ
ദിച്ചു, "മെഫീബോശെത്ത് എവിടെയാണ്?"
സീബാ രാജാവിനോടു മറുപടി പറഞ്ഞു, "മെ
ഫീബോശെത്ത് യെരൂശലേമിലാണ് തങ്ങിയി
രിക്കുന്നത്. കാരണം,'ഇന്ന് യിസ്രായേലുകാർ
എൻെറ പൂർവ്വികൻെറ രാജ്യം എനിക്കു തരും'
എന്ന് അദ്ദേഹം കരുതുന്നു."

4രാജാവ് സീബയോടു പറഞ്ഞു,"ശരി,
മെഫീബോശെത്തിൻേറതായ എല്ലാം ഞാനി
പ്പോൾ നിനക്കു തരുന്നു." സീബാ പറഞ്ഞു,
"ഞാനങ്ങയെ നമിക്കുന്നു. എപ്പോഴും അങ്ങയെ
സന്തുഷ്ടനാക്കാൻ എനിക്കു കഴിഞ്ഞെങ്കിൽ!"

### ശിമെയി ദാവീദിനെ ശപിക്കുന്നു

5ദാവീദ് ബഹൂരിമിലേക്കു വന്നു. ശൌലി
ൻെറ കുടുംബക്കാരനായ ഒരാൾ ബഹൂരിമിൽ
നിന്നു വന്നു. ഗേരയുടെ പുത്രനായ അയാളുടെ
പേര് ശിമെയി എന്നായിരുന്നു. അയാൾ ദാവീ
ദിനെ ശപിച്ചുകൊണ്ടാണിറങ്ങി വന്നത്.
അയാൾ വീണ്ടും വീണ്ടും ദാവീദിനെ ശപിച്ചു
കൊണ്ടിരുന്നു.

6ശിമെയി ദാവീദിൻെറയും അയാളുടെ ശക്ത
രായ ഭടന്മാരുടെയും നേർക്ക് കല്ലെറിയാനും
തുടങ്ങി. എന്നാൽ ജനങ്ങളും ദാവീദിൻെറ ദാസ
ന്മാരും ദാവീദിൻെറ ചുറ്റും കൂടി. 7ശിമെയി
ദാവീദിനെ ശപിച്ചു. അയാൾ പറഞ്ഞു, "കൊ
ള്ളരുതാത്തവനേ, കൊലപാതകീ, കടന്നു പോ
കൂ കടന്നുപോകൂ! 8യഹോവ നിന്നെ ശിക്ഷി
ക്കുന്നു. എന്തുകൊണ്ടെന്നാൽ ശൌലിൻെറ
കുടുംബത്തിൽപ്പെട്ട ചിലരെ നീ വധിച്ചു. ശൌ
ലിൻെറ രാജസ്ഥാനം നീ കവർന്നു. എന്നാൽ
ഇപ്പോൾ യഹോവ സിംഹാസനം നിൻെറ മക
നായ അബ്ശാലോമിന് നൽകിയിരിക്കുന്നു.
നിൻെറ നാശം ഇതാ വന്നിരിക്കുന്നു. കാരണം
നീ ഒരു കൊലപാതകിയാണ്."

9സെരൂയയുടെ പുത്രനായ അബീശായി
ദാവീദിനോടു പറഞ്ഞു, "എൻെറ യജമാന
നായ രാജാവേ, ഈ ചത്ത പട്ടി എന്തിനാണ്
അങ്ങയെ ശപിക്കുന്നത്? ഞാൻ ചെന്ന് ശിമെയി
യുടെ തല കൊയ്യട്ടേ."10എന്നാൽ രാജാവ് മറു
പടി പറഞ്ഞു,"സെരൂയയുടെ പുത്രന്മാരേ,
ഞാനെന്തു ചെയ്യാനാണ്. തീർച്ചയായും ശിമെ
യി എന്നെ ശപിക്കുകയാണ്. എന്നാൽ എന്നെ
ശപിക്കാൻ യഹോവ അവനോടു കല്പിച്ചിരി
ക്കുന്നു. യഹോവ ചെയ്യുന്ന കാര്യങ്ങൾ ചോദ്യം
ചെയ്യാൻ ആർക്കു കഴിയും?"

11ദാവീദ് അബീശായിയോടും തൻെറ മുഴു
വൻ ദാസന്മാരോടുമായി ഇത്രകൂടി പറഞ്ഞു,
"നോക്കൂ എൻെറ ഏറ്റവും പ്രിയപ്പെട്ട പുത്ര
നായ അബ്ശാലോം ഇപ്പോഴെന്നെ വധിക്കാൻ
ശ്രമിക്കുന്നു. ബെന്യാമീൻഗോത്രക്കാരനായ ശി
മെയിക്കാണ് എന്നെ കൊല്ലാൻ കൂടുതൽ അവ
കാശം. അവനെ വെറുതെ വിടുക. അവനെന്നെ

നിരന്തരം ശപിച്ചുകൊള്ളട്ടെ. ദൈവം അവനോ
ടിങ്ങനെ ചെയ്യാൻ കല്പിച്ചു. 12എന്റെ ദുരിത
ങ്ങൾ ദൈവം കണ്ടേക്കാം. ശിമെയി ഇപ്പോൾ
ചൊരിയുന്ന ഓരോ ശാപത്തിനും എന്തെ
ങ്കിലും നന്മ ദൈവം എനിക്കു ചിലപ്പോൾ
തന്നേക്കാം.”

13അതിനാൽ ദാവീദും സംഘവും വഴിയി
ലൂടെ യാത്ര തുടർന്നു. എന്നാൽ ശിമെയി
ദാവീദിനെ പിന്തുടർന്നുകൊണ്ടിരുന്നു. മല
യോരം പറ്റി പാതയുടെ മറുവശത്തു കൂടിയാ
യിരുന്നു ശിമെയി നടന്നത്. തന്റെ വഴിയി
ലുടനീളം ശിമെയി ദാവീദിനെ ശപിച്ചു
കൊണ്ടേയിരുന്നു. ശിമെയി ദാവീദിന്റെ നേർ
ക്ക് കല്ലും ചെളിയും എറിഞ്ഞുകൊണ്ടുമിരുന്നു.
14ദാവീദുരാജാവും അദ്ദേഹത്തിന്റെ മുഴുവ
നാളുകളും ബാഹൂരിമിലെത്തി. രാജാവും പരി
വാരങ്ങളും നന്നേ ക്ഷീണിച്ചിരുന്നു. അവർ ബാ
ഹൂരിമിൽ വിശ്രമിച്ചു. 15അബ്ശാലോമും അ
ഹീഥോഫേലും മുഴുവൻ യിസ്രായേലുകാരും
യെരൂശലേമിലെത്തി. 16ദാവീദിന്റെ സുഹൃ
ത്തും അർക്കീയനുമായ ഹൂശായി അബ്ശാലോ
മിന്റെയടുത്തെത്തി. ഹൂശായി അബ്ശാലോ
മിനോടു പറഞ്ഞു,“രാജാവ് നീണാൾ വാഴട്ടെ!
രാജാവ് നീണാൾ വാഴട്ടെ!” 17അബ്ശാലോം
മറുപടി പറഞ്ഞു, “അങ്ങെന്താണ് അങ്ങയുടെ
സുഹൃത്തായ ദാവീദിനോട് വിശ്വാസം പുലർ
ത്താത്തത്? അങ്ങെന്താണ് അവനോടൊപ്പം
യെരൂശലേം വിടാതിരുന്നത്?”

18ഹൂശായി പറഞ്ഞു,“യഹോവ തെരഞ്ഞെടു
ക്കുന്നവനോടൊപ്പമാണു ഞാൻ. ഈ ജനതയും
യിസ്രായേലുകാരും നിന്നെ തെരഞ്ഞെടുത്തു.
ഞാൻ നിന്നോടൊപ്പമായിരിക്കും. 19മുമ്പ്
നിന്റെ പിതാവിനെ സേവിച്ചു. ഇനി ഞാൻ
ദാവീദിന്റെ പുത്രനെ സേവിക്കണം. നിന്നെ
ഞാൻ സേവിക്കും.”

### അബ്ശാലോം അഹീഥോഫെലിന്റെ ഉപദേശം തേടുന്നു

20അബ്ശാലോം അഹീഥോഫെലിനോടു പറ
ഞ്ഞു,“ഞങ്ങളെന്താണു ചെയ്യേണ്ടതെന്നു ഞങ്ങ
ളോടു പറഞ്ഞാലും.”

21അഹീഥോഫെൽ അബ്ശാലോമിനോടു പ
റഞ്ഞു, “ഭവനപരിപാലനത്തിനായി അങ്ങ
യുടെ പിതാവ് തന്റെ പത്നിമാരിൽ ചിലരെ
ഇവിടെ നിർത്തിയിട്ടുണ്ട്. പോയി അവരുമായി
ശയിക്കുക. അപ്പോൾ അങ്ങയുടെ പിതാവ്
അങ്ങയെ വെറുക്കുന്നുവെന്ന് മുഴുവൻ യിസ്രാ
യേലുകാരും അറിയും. അപ്പോൾ എല്ലാവരും
അങ്ങയ്ക്കു പിന്തുണ തരാൻ കൂടുതൽ ഉത്സാ
ഹിതരാവുകയും ചെയ്യും.”

22അനന്തരം അവർ വസതിയുടെ മട്ടുപ്പാ
വിൽ അബ്ശാലോമിനുവേണ്ടി കൂടാരമൊ
രുക്കി. അബ്ശാലോം തന്റെ പിതൃപത്നിമാരെ
പ്രാപിച്ചു. യിസ്രായേലുകാർ മുഴുവനും ഇതു
കണ്ടു. 23ആ സമയത്ത് അഹീഥോഫെലിന്റെ
ഉപദേശം ദാവീദിനെയും അബ്ശാലോമി
നെയും സംബന്ധിച്ചിടത്തോളം വളരെ പ്രധാ
നമായിരുന്നു. മനുഷ്യന് ദൈവവചനംപോലെ
പ്രധാനമായിരുന്നു ആ ഉപദേശം.

### ദാവീദിനെപ്പറ്റി അഹീഥോഫെലിന്റെ ഉപദേശം

17 അഹീഥോഫെൽ അബ്ശാലോമിനോടു
പറഞ്ഞു, “പന്തീരായിരം പേരെ ഞാൻ
തെരഞ്ഞെടുത്തു കൊള്ളട്ടെ? ഇന്നു രാത്രി തന്നെ
ഞാൻ ദാവീദിനെ പിന്തുടരാം. 2അവൻ ക്ഷീണി
ച്ചു തളരുമ്പോൾ എനിക്കവനെ പിടിക്കാം.
ഞാനവനെ ഭയപ്പെടുത്തും. അവന്റെയാളുകൾ
മുഴുവൻ ദൂരേക്കോടുകയും ചെയ്യും. എന്നാൽ
ദാവീദുരാജാവിനെ മാത്രമേ ഞാൻ വധിക്കൂ.
3അനന്തരം ജനതയെ മുഴുവൻ ഞാൻ അങ്ങയു
ടെയടുത്തേക്കു തിരികെ കൊണ്ടുവരും. ദാവീദ്
കൊല്ലപ്പെട്ടാൽ ജനങ്ങളെല്ലാം സമാധാന
ത്തിൽ തിരികെ വരും.”

4അബ്ശാലോമിനും മുഴുവൻ യിസ്രായേൽ
നേതാക്കൾക്കും ആ പദ്ധതി നല്ലതാണെന്നു
തോന്നി. 5എന്നാൽ അബ്ശാലോം പറഞ്ഞു,
“ഇപ്പോൾ അർഖ്യനായ ഹൂശായിയെ വിളി
ക്കുക. അവനു പറയാനുള്ളതു കൂടി എനിക്കു
കേൾക്കണം.”

### അഹീഥോഫെലിന്റെ ഉപദേശം ഹൂശായി റദ്ദാക്കുന്നു

6ഹൂശായി അബ്ശാലോമിന്റെയടുത്തു
വന്നു. അബ്ശാലോം ഹൂശായിയോടു പറ
ഞ്ഞു, “അഹീഥോഫെൽ പറഞ്ഞു തന്ന പരി
പാടിയാണിത്. നമ്മളിത് അനുസരിക്കണോ?
വേണ്ടെങ്കിൽ പറയൂ.”

7ഹൂശായി അബ്ശാലോമിനോടു പറഞ്ഞു,
“അഹീഥോഫെലിന്റെ ഉപദേശം ഇപ്പോൾ
നന്നല്ല.” 8ഹൂശായി തുടർന്നു പറഞ്ഞു, “അങ്ങ
യുടെ പിതാവും അയാളുടെയാളുകളും കരുത്ത
രാണെന്ന് അങ്ങയ്ക്കറിയാമല്ലോ. വയലിൽ
വച്ച് കുട്ടികൾ നഷ്ടപ്പെട്ട കാട്ടുകരടിയെ
പ്പോലെ അപകടകാരികളാണവർ. അങ്ങയുടെ
പിതാവ് സമർത്ഥനായ ഒരു പോരാളിയാണ്.
രാത്രി മുഴുവൻ അയാൾ ആളുകളോടൊപ്പം
തങ്ങുകയില്ല. 9അയാൾ മിക്കവാറും ഇപ്പോഴേ
വല്ല ഗുഹയിലോ മറ്റോ ഒളിച്ചിട്ടുണ്ടാവും.
അങ്ങയുടെ പിതാവ് അങ്ങയുടെ ആളുകളെ
ആദ്യം ആക്രമിച്ചാൽ ജനങ്ങൾ ആ വാർത്ത
ആദ്യം കേൾക്കും. ‘അബ്ശാലോമിന്റെ അനു
യായികൾ തോൽക്കുന്നു!’ എന്നവർ കരുതും.
10അപ്പോൾ സിംഹത്തെപ്പോലെ ശൂരനായ ഒരു
വൻ പോലും ഭയക്കും. എന്തുകൊണ്ടെന്നാൽ,
അങ്ങയുടെ പിതാവ് ശക്തനായൊരു യോദ്ധാ
വാണെന്നും അയാളുടെയാളുകൾ ധൈര്യശാലി
കളാണെന്നും എല്ലാ യിസ്രായേലുകാരും
അറിയും.

11“എനിക്കു പറയാനുള്ളതിതാണ്. ദാൻ
മുതൽ ബേർ-ശേബവരെയുള്ള മുഴുവൻ
യിസ്രായേലുകാരെയും അങ്ങ് സംഘടിപ്പി
ക്കണം. അപ്പോൾ കടല്പുറത്തെ മണൽത്തരികൾ
പോലെ ധാരാളം ആളുകളുണ്ടാകും. എന്നിട്ട്
അങ്ങ് സ്വയം യുദ്ധരംഗത്തേക്കു പോകണം.
12നമ്മൾ ദാവീദിനെ അയാളുടെ ഒളിസ്ഥലത്തു
നിന്നും പിടികൂടും. നിലത്തു മഞ്ഞുതുള്ളികൾ
പെയ്യുംപോലെ നാം അയാളുടെമേൽ ചാടി
വീഴും. ദാവീദിനെയും അവന്റെ മുഴുവൻ
ആളുകളെയും നമുക്കു കൊല്ലാം. ആരും ജീവ
നോടെ മിച്ചം വരില്ല. 13എന്നാൽ ദാവീദ് ഒരു
നഗരത്തിലേക്കു രക്ഷപ്പെടുകയാണെങ്കിൽ
എല്ലാ യിസ്രായേലുകാരും കയറുകൾകൊണ്ടു
വരണം. ആ നഗരമതിലുകൾ നാം വലിച്ചു
താഴ്വരയിലേക്കെറിയണം. ആ നഗരത്തിൽ ഒരു
കല്ലുപോലും ശേഷിക്കാൻ പാടില്ല.”

14അബ്ശാലോമും എല്ലാ യിസ്രായേലുകാരും
പറഞ്ഞു, “അർഖ്യനായ ഹൂശായിയുടെ ഉപ

ദേശം അഹീഥോഫെലിൻേറതിനെക്കാൾ മെച്ച
മാണ്.” ദൈവത്തിൻെറ പദ്ധതി അതായതു
കൊണ്ടാണ് അവർ അങ്ങനെ പറയാൻ ഇടയാ
യത്. അബ്ശാലോമിനെ ശിക്ഷിക്കുവാൻ
വേണ്ടി അഹീഥോഫെലിൻെറ നല്ല ഉപദേശം
നിഷ്ഫലമാക്കാൻ യഹോവ ആലോചിച്ചു.

### ഹൂശായി ദാവീദിനു മുന്നറി യിപ്പു നൽകുന്നു

15ഹൂശായി അക്കാര്യങ്ങളെല്ലാം പുരോഹിത
ന്മാരായ സാദോക്കിനോടും അബ്യാഥാരിനോ
ടും പറഞ്ഞു. അബ്ശാലോമിനോടും യിസ്രാ
യേൽനേതാക്കളോടും അഹീഥോഫെൽ പറ
ഞ്ഞ കാര്യങ്ങളും ഹൂശായി അവരോടു പറ
ഞ്ഞു. താൻ അഭിപ്രായപ്പെട്ട കാര്യങ്ങളും ഹൂ
ശായി സാദോക്കിനോടും അബ്യാഥാരിനോടും
പറഞ്ഞു. ഹൂശായി പറഞ്ഞു, 16“വേഗമാകട്ടെ!
ദാവീദിന് ഒരു സന്ദേശമയയ്ക്കുക. ആളുകൾ
മരുഭൂമിയിലേക്കു മുറിച്ചു കടക്കുന്ന സ്ഥലങ്ങ
ളിൽ ഇന്നു രാത്രി തങ്ങരുതെന്ന് അയാളോടു
പറയുക. പക്ഷേ യോർദ്ദാൻനദി മുറിച്ചു കട
ക്കുക. നദി കടന്നാൽ രാജാവും അവൻെറയാളു
കളും പിടിക്കപ്പെടുകയില്ല.”
17പുരോഹിതന്മാരുടെ പുത്രന്മാരായ യോനാ
ഥാനും അഹീമാസും ഏൻരോഗേലിൽ കാത്തു
നില്പുണ്ടായിരുന്നു. അവർക്ക് പട്ടണത്തിനു
ള്ളിൽ പ്രത്യക്ഷപ്പെടാമായിരുന്നില്ല. അതിനാൽ
ഒരു ദാസി അവരുടെയടുത്തേക്കു വന്നു. അവൾ
അവർക്കൊരു സന്ദേശം നൽകി. അനന്തരം
യോനാഥാനും അഹീമാസും പോവുകയും
ദാവീദുരാജാവിനോടു അക്കാര്യങ്ങൾ പറയു
കയും ചെയ്തു.
18എന്നാൽ യോനാഥാനെയും അഹീമാസി
നെയും ഒരു പയ്യൻ കണ്ടു. അവൻ അബ്ശാലോ
മിനോടു പറയാൻ പോയി. യോനാഥാനും
അഹീമാസും വേഗത്തിൽ ഓടിപ്പോയി. അവർ
ബാഹൂരീമിൽ ഒരാളുടെ ഭവനത്തിലെത്തി.
അയാളുടെ മുറ്റത്ത് ഒരു കിണറുണ്ടായിരുന്നു.
യോനാഥാനും അഹീമാസും ആ കിണറിനുള്ളി
ലേക്കിറങ്ങി. 19ഉടമസ്ഥൻെറ ഭാര്യ ഒരു മൂടി
കിണറിനുമേൽ വിരിച്ചു. അനന്തരം അവൾ
ധാന്യംകൊണ്ട് കിണർ മൂടി. കിണർ ഒരു ധാന്യ
ക്കൂമ്പാരംപോലെ കാണപ്പെട്ടു. അതിനാൽ
യോനാഥാനും അഹീമാസും അവിടെ ഒളിച്ചി
രിപ്പുണ്ടെന്ന് ആർക്കും മനസ്സിലായില്ല. 20അ
ബ്ശാലോമിൻെറ ദാസന്മാർ ഗൃഹനായിക
യുടെ അടുത്തു വന്നു. അവർ ചോദിച്ചു,
“അഹീമാസും യോനാഥാനും എവിടെ?”
ആ സ്ത്രീ അബ്ശാലോമിൻെറ ദാസന്മാ
രോടു പറഞ്ഞു, “അവർ അരുവി കടന്നു കഴി
ഞ്ഞു.” അനന്തരം അബ്ശാലോമിൻെറ ദാസ
ന്മാർ യോനാഥാനെയും അഹീമാസിനെയും
തേടി പുറപ്പെട്ടു. എന്നാലവർക്ക് അവരെ കണ്ടു
പിടിക്കാനായില്ല. അതിനാൽ അബ്ശാലോ
മിൻെറ ദാസന്മാർ യെരൂശലേമിലേക്കു മടങ്ങി
പ്പോയി.
21അബ്ശാലോമിൻെറ ദാസന്മാർ പോയതി
നുശേഷം യോനാഥാനും അഹീമാസും കിണ
റ്റിൽനിന്നും പുറത്തു വന്നു. അവർ പോയി
ദാവീദിനോടു പറഞ്ഞു, “വേഗമാകട്ടെ, നദി
കടന്നാലും. അഹീഥോഫെൽ അങ്ങയ്ക്കു എതി
രായി ഇങ്ങനെയെല്ലാം പറഞ്ഞു കൊടുത്തിരി
ക്കുന്നു.”
22അനന്തരം ദാവീദും അയാളുടെ മുഴുവനാളു
കളും യോർദ്ദാൻനദി മുറിച്ചുകടന്നു. സൂര്യനുദി
ക്കുംമുമ്പു തന്നെ ദാവീദിൻെറയാളുകൾ മുഴു
വനും യോർദ്ദാൻനദി കടന്നു.

### അഹീഥോഫെൽ ആത്മഹത്യ ചെയ്യുന്നു

23യിസ്രായേലുകാർ തൻെറ ഉപദേശം സ്വീക
രിക്കില്ലെന്ന് അഹീഥോഫെലിനു മനസ്സി
ലായി. അഹീഥോഫെൽ തൻെറ കഴുതയ്ക്കു
ജീനിയിട്ടു. അയാൾ തൻെറ നഗരത്തിലെ വസ
തിയിലേക്കുപോയി. അവൻ തൻെറ കുടുംബ
കാര്യങ്ങൾ ക്രമീകരിച്ചു. അനന്തരം അവൻ
തൂങ്ങി മരിച്ചു. മരണാനന്തരം ജനങ്ങൾ അഹീ
ഥോഫെലിനെ അവൻെറ പിതാവിൻെറ കല്ലറ
യിൽ സംസ്കരിച്ചു.

### അബ്ശാലോം യോർദ്ദാൻനദി കടക്കുന്നു

24ദാവീദ് മഹനയീമിലെത്തി. അബ്ശാ
ലോമും അയാളുടെ മുഴുവൻ യിസ്രായേലു
കാരും യോർദ്ദാൻനദി കടന്നു. 25അബ്ശാലോം
അമാസയെ സേനാനായകനാക്കി. യോവാ
ബിൻെറ സ്ഥാനം അമാസ ഏറ്റെടുത്തു.*
യിശ്മായേല്യനായ യിത്രയുടെ പുത്രനായി
രുന്നു അമാസ. യോവാബിൻെറ അമ്മയായി
രുന്ന സെരൂയയുടെ സഹോദരിയായ നഹാശി
ൻെറ പുത്രി അബിഗയീലായിരുന്നു അമാസ
യുടെ അമ്മ.
26അബ്ശാലോമും യിസ്രായേല്യരും അവ
രുടെ പാളയം ഗിലെയാദിലേക്കു മാറ്റി.

### ശോബി, മാഖീർ, ബർസില്ലായ്

27ദാവീദ് മഹനയീമിലെത്തിയപ്പോൾ
അമ്മോന്യനഗരമായ രബ്ബാക്കാരനും നാഹാശി
ൻെറ പുത്രനുമായിരുന്ന ശോബിയും ലോ-ദെ
ബാർകാരനായിരുന്ന അമ്മീയേലിൻെറ പുത്ര
നായ മാഖീരും, ഗിലെയാദിലെ രോഗെലീമിൽ
നിന്നുമുള്ള ബർസില്ലായും ആ സ്ഥലത്തുണ്ടാ
യിരുന്നു. 28-29അവർ പറഞ്ഞു, “മരുഭൂമിയി
ലുള്ള ജനത്തിന് ക്ഷീണവും വിശപ്പും ദാഹവും
ഉണ്ടായിരിക്കുന്നു.” അതിനാലവർ ദാവീദിനും
അവൻെറയാളുകൾക്കും തിന്നാൻ നിരവധി
സാധനങ്ങൾ കൊണ്ടുവന്നു. കിടക്കകളും ചരു
വങ്ങളും മൺകലങ്ങളും കൊണ്ടുവന്നു. ഗോ
തമ്പ്, യവം, മാവ്, വറുത്തധാന്യം അമരപ്പയർ,
പരിപ്പ്, ഉണക്കവിത്തുകൾ, തേൻ, വെണ്ണ, ആട്,
പാൽക്കട്ടി എന്നിവയും അവർ കൊണ്ടുവന്നു.

### ദാവീദ് യുദ്ധസന്നദ്ധനാകുന്നു

18 ദാവീദ് തൻെറ ജനതയെ എണ്ണി. അവരെ
നയിക്കാൻ സഹസ്രാധിപന്മാരെയും
ശതാധിപന്മാരെയും അവൻ തെരഞ്ഞെടുത്തു.
2ദാവീദ് അവരെ മൂന്നു സംഘങ്ങളായി തിരിച്ചു.
ദാവീദ് അവരെ അയച്ചു. മൂന്നിലൊന്നു ജന
തയെ യോവാബാണു നയിച്ചത്. സെരൂയയുടെ
പുത്രനും യോവാബിൻെറ സഹോദരനുമായ
അബീശായി അടുത്ത മൂന്നിലൊന്നിനെ നയി
ച്ചു. അവസാനത്തെ മൂന്നിലൊന്നിനെ ഗത്യ
നായ ഇത്ഥായിയും നയിച്ചു.
ദാവീദുരാജാവ് അവരോടു പറഞ്ഞു, “ഞാ
നും നിങ്ങളോടൊപ്പമുണ്ടാവും.”

---

**അമാസ ഏറ്റെടുത്തു** യോവാബ് അപ്പോഴും ദാവീദിനെ പിന്തുണച്ചു. ദാവീദ് അബ്ശാലോമിൽ നിന്ന് ഓടിപ്പോവുകയായിരുന്നപ്പോൾ അദ്ദേഹത്തിൻെറ മൂന്നു സേനാനായകന്മാരിലൊരുവനായിരുന്നു യോവാബ്.

3എന്നാൽ ജനങ്ങൾ പറഞ്ഞു, "വേണ്ട! അങ്ങ്
ഞങ്ങളോടൊപ്പം വരരുത്! എന്തുകൊണ്ടെന്നാൽ
ഞങ്ങൾ യുദ്ധത്തിൽ നിന്നോടിപ്പോയാൽ
അബ്ശാലോമിന്റെ സൈന്യം അത്ര കാര്യമാ
ക്കില്ല. ഞങ്ങളിൽ പകുതി കൊല്ലപ്പെട്ടാൽ പോ
ലും അബ്ശാലോമിന്റെ സൈന്യം ശ്രദ്ധി
ക്കില്ല. എന്നാൽ അങ്ങാകട്ടെ, ഞങ്ങളിൽ പതി
നായിരം പേരുടെ മൂല്യമുള്ളവനാണ്! അങ്ങ്
നഗരത്തിൽ തന്നെ തങ്ങുന്നതായിരിക്കും നല്ലത്.
അങ്ങനെയെങ്കിൽ ഞങ്ങൾക്കു സഹായമാവശ്യ
മാവുമ്പോൾ അങ്ങയ്ക്കു അതു നൽകുവാനും
കഴിയും."
4രാജാവ് തന്റെയാളുകളോടു പറഞ്ഞു, "നല്ല
തെന്നു നിങ്ങൾക്കു തോന്നുന്നതുപോലെ ഞാൻ
ചെയ്യാം." അനന്തരം രാജാവ് കവാടത്തിന്റെ
പാർശ്വത്തിൽ നിന്നു. സൈന്യം ശതസഹസ്ര
വ്യൂഹങ്ങളായിട്ട് പുറപ്പെട്ടു.

### "അബ്ശലോമിനോടു മാന്യമായി പെരുമാറണം!"

5യോവാബിനും അബീശായിക്കും ഇത്ഥാ
യിക്കും രാജാവ് ഒരു കല്പന നൽകി. അദ്ദേഹം
പറഞ്ഞു, "എനിക്കുവേണ്ടി ഇങ്ങനെ ചെയ്യുക:
അബ്ശാലോംകുമാരനോട് മൃദുവായി പെരുമാ
റുക!"
രാജാവ് സേനാനായകന്മാരോട് അബ്ശാലോ
മിനെപ്പറ്റി പറഞ്ഞത് എല്ലാ ജനങ്ങളും കേട്ടു.

### ദാവീദിന്റെ സൈന്യം അബ്ശാലോമിന്റെ സൈന്യത്തെ തോല്പിക്കുന്നു

6ദാവീദിന്റെ സേന അബ്ശാലോമിന്റെ
യിസ്രായേലുകാർക്കെതിരെ പടനിലത്തിറങ്ങി.
എഫ്രയീമിലെ വനത്തിൽ അവർ ഏറ്റുമുട്ടി.
7ദാവീദിന്റെ സൈന്യം യിസ്രായേലു കാരെ
തോല്പിച്ചു. അന്ന് ഇരുപതിനായിരം പേർ
കൊല്ലപ്പെട്ടു. 8യുദ്ധം വലിയൊരു പ്രദേശ
മാകെ വ്യാപിച്ചു. എന്നാൽ അന്ന് വാളുകൊണ്ട്
കൊല്ലപ്പെട്ടവരെക്കാളധികം പേർ കാട്ടിൽവച്ച്
മരിച്ചു. 9അബ്ശാലോം ദാവീദിന്റെ ഭടന്മാ
രുടെ മുമ്പിൽപെടുവാനിടയായി. തന്റെ
കോവർകഴുതപ്പുറത്തു ചാടിക്കയറി രക്ഷപ്പെ
ടാൻ അബ്ശാലോം ശ്രമിച്ചു. കോവർകഴുത
ഒരു വലിയ ഓക്കുമരത്തിനു കീഴിലൂടെ കടന്നു
പോയി. മരത്തിനു നിറയെ ശാഖകളുണ്ടായി
രുന്നു. അതിനാലവൻ അതിൽ കുടുങ്ങി. അവ
ന്റെ കോവർകഴുത അവന്റെ കീഴിൽനിന്നും
ഓടിപ്പോയി. അതിനാൽ അബ്ശാലോം ഭൂമിക്കു
മുകളിൽ* തൂങ്ങിക്കിടന്നു.
10അത് ഒരാൾ കണ്ടു. അയാൾ യോവാബി
നോടു പറഞ്ഞു, "അബ്ശാലോം ഒരു ഓക്കു
മരത്തിൽ തൂങ്ങിക്കിടക്കുന്നതു ഞാൻ കണ്ടു."
11യോവാബ് അയാളോടു പറഞ്ഞു, "നീയെന്താ
ണവനെ കൊന്നു താഴെ വീഴ്ത്താഞ്ഞത്?
എങ്കിൽ ഞാൻ നിനക്കൊരു അരപ്പട്ടയും പത്തു
വെള്ളിക്കഷണങ്ങളും തരുമായിരുന്നു!" 12അ
യാൾ യോവാബിനോടു പറഞ്ഞു, "അങ്ങെ
നിക്കു ആയിരം വെള്ളിക്കഷണങ്ങൾ തന്നാലും
രാജകുമാരനെ ഞാൻ വധിക്കുകയില്ല.
എന്തുകൊണ്ടെന്നാൽ, അങ്ങയോടും അബീശാ
യിയോടും ഇത്ഥായിയോടും രാജാവ് നടത്തിയ
കല്പന ഞങ്ങൾ കേട്ടു. രാജാവു പറഞ്ഞു,
'അബ്ശാലോംകുമാരനെ മുറിവേല്പിക്കാതിരി
ക്കാൻ ശ്രദ്ധിക്കുക.' 13ഞാൻ അബ്ശാലോമിനെ
വധിച്ചെങ്കിൽ രാജാവ് തന്നെ അതു കണ്ടുപിടി
ക്കുമായിരുന്നു. അങ്ങ് എന്നെ ശിക്ഷിക്കുകയും
ചെയ്യുമായിരുന്നു."
14യോവാബു പറഞ്ഞു, "എനിക്ക് നിന്റെ
മുമ്പിൽ സമയം കളയാനില്ല!"
അബ്ശാലോം അപ്പോഴും ജീവനോടെ ഓക്കു
മരത്തിൽ തൂങ്ങിക്കിടപ്പുണ്ടായിരുന്നു. യോവാ
ബ് മൂന്നു കുന്തങ്ങളെടുത്തു. അയാൾ കുന്ത
ങ്ങൾ അബ്ശാലോമിന്റെമേൽ എറിഞ്ഞു.
കുന്തങ്ങൾ അബ്ശാലോമിന്റെ ഹൃദയത്തിൽ
തറച്ചു. 15യോവാബിന് യുദ്ധത്തിൽ അയാളെ
സഹായിച്ച പത്തു യുവഭടന്മാരുണ്ടായിരുന്നു.
ആ പത്തുപേരും അബ്ശാലോമിന്റെ ചുറ്റും
കൂടി അയാളെ വധിച്ചു.
16യോവാബ് കാഹളം വിളിക്കുകയും അബ്
ശാലോമിന്റെ യിസ്രായേലുകാരെ ഓടിക്കു
ന്നതു നിർത്താൻ അവരോടു വിളിച്ചു പറയു
കയും ചെയ്തു. 17അനന്തരം യോവാബിന്റെ
ദാസന്മാർ അബ്ശാലോമിന്റെ മൃതദേഹം
കാട്ടിൽ ഒരു വലിയ കുഴിയിലേക്കെടുത്തെ
റിഞ്ഞു. ആ വലിയ ഗർത്തത്തിൽ അവർ നിര
വധി കല്ലുകൾ നിറച്ചു. അബ്ശാലോമിന്റെ
അനുയായികളായ മുഴുവൻ യിസ്രായേലു
കാരും വീടുകളിലേക്കോടിപ്പോയി. 18ജീവിച്ചി
രുന്നപ്പോൾ അബ്ശാലോം, രാജാവിന്റെ താഴ്
വരയിൽ ഒരു സ്തംഭം ഉയർത്തി. അബ്ശാലോം
പറഞ്ഞു, "എന്റെ നാമം സജീവമാക്കാൻ എനി
ക്കൊരു പുത്രനില്ല." അതിനാൽ ആ സ്തൂപ
ത്തിന് അയാൾ സ്വന്തം പേരിട്ടു. ഇന്നും സ്തൂ
പം "അബ്ശാലോമിന്റെ സ്മാരകം" എന്നു
വിളിക്കപ്പെടുന്നു.

### യോവാബ് വാർത്ത അയയ്ക്കുന്നു

19സാദോക്കിന്റെ പുത്രനായ അഹീമാസ്
യോവാബിനോടു പറഞ്ഞു, "ഞാനിപ്പോൾ
ഓടിപ്പോയി ഈ വാർത്ത ദാവീദുരാജാവിനെ
അറിയിക്കട്ടെ. ദാവീദിന്റെ ശത്രുവിനെ
യഹോവ നിഗ്രഹിച്ചുവെന്നു പറയും."
20യോവാബ് അഹീമാസിനോടു മറുപടി പറ
ഞ്ഞു, "വേണ്ട നീയിന്ന് ദാവീദിന്റെയടുത്തേ
ക്കു ഈ വാർത്ത എത്തിക്കേണ്ട. പിന്നീടൊരി
ക്കൽ നീ ആ വാർത്ത എത്തിച്ചാൽ മതി. ഇന്നു
വേണ്ട, എന്തുകൊണ്ടെന്നാൽ രാജകുമാരനാണ്
കൊല്ലപ്പെട്ടിരിക്കുന്നത്."
21അനന്തരം യോവാബ് കൂശ്യനായ ഒരാ
ളോടു പറഞ്ഞു, "നീ കണ്ട കാര്യങ്ങൾ രാജാവി
നോടു ചെന്നു പറയുക." കൂശ്യൻ യോവാ
ബിനെ നമിച്ചു. അനന്തരം കൂശ്യൻ ദാവീദി
നോടു പറയാൻ ഓടിപ്പോയി. 22എന്നാൽ
സദോക്കിന്റെ പുത്രനായ അഹീമാസ് യോവാ
ബിനോടപേക്ഷിച്ചു, "എന്തു സംഭവിച്ചാലും
പ്രശ്നമില്ല. കൂശ്യന്റെ പിന്നാലെ പോകാൻ
എന്നെ അനുവദിച്ചാലും!"
യോവാബു പറഞ്ഞു, "മകനേ വാർത്ത
കൊണ്ടുപോകാൻ നിനക്കെന്താണിത്ര താല്പ
ര്യം? നീ കൊണ്ടുപോകുന്ന വാർത്തയ്ക്കു
നിനക്കു പ്രതിഫലമൊന്നും കിട്ടില്ല." 23അഹീ
മാസ് മറുപടി പറഞ്ഞു, "എന്തുണ്ടായാലും
കുഴപ്പമില്ല, ഞാൻ ഓടാം." യോവാബ് അഹീമാ
സിനോടു പറഞ്ഞു, "ഓടിക്കൊള്ളൂ!" അനന്തരം
അഹീമാസ് യോർദ്ദാൻതാഴ്വരയിലൂടെ ഓടി.
അയാൾ കൂശ്യനെയും കടന്നുപോയി.

---

**ഭൂമിക്കു മുകളിൽ** "സ്വർഗ്ഗത്തിനും ഭൂമിക്കുമിടയിൽ" എന്നു വാച്യാർത്ഥം.

### ദാവീദ് വാർത്ത കേൾക്കുന്നു

24ദാവീദ് രണ്ടു കവാടങ്ങൾക്കിടയ്ക്കു ഇരി
ക്കുകയായിരുന്നു. പാറാവുകാരൻ കവാടമതി
ലിനു മുകളിലൂടെ മട്ടുപ്പാവിലേക്കു പോയി.
ഒരാൾ ഒറ്റയ്ക്കു ഓടിവരുന്നത് അവൻ കണ്ടു.
25പാറാവുകാരൻ അതു രാജാവിനോടു വിളി
ച്ചു പറഞ്ഞു. ദാവീദുരാജാവു പറഞ്ഞു, "അയാ
ൾ ഒറ്റയ്ക്കാണു വരുന്നതെങ്കിൽ സന്ദേശവുമാ
യായിരിക്കും." അയാൾ നഗരത്തിലേക്കു ഓടി
യടുത്തു കൊണ്ടിരുന്നു. 26മറ്റൊരാൾകൂടി ഓടു
ന്നതു പാറാവുകാരൻ കണ്ടു. പാറാവുകാരൻ
കവാടം കാവൽക്കാരനോടു വിളിച്ചു പറഞ്ഞു,
"അതാ, മറ്റൊരാൾ കൂടി ഒറ്റയ്ക്കു ഓടി വരുന്നു."
രാജാവു പറഞ്ഞു, "അവനും സന്ദേശം കൊ
ണ്ടുവരികയാവാം."

27പാറാവുകാരൻ പറഞ്ഞു, "ആദ്യത്തെയാ
ളുടെ ഓട്ടം കണ്ടിട്ട് അയാൾ സാദോക്കിൻെറ
പുത്രൻ അഹീമാസാണെന്നെനിക്കു തോന്നു
ന്നു." രാജാവു പറഞ്ഞു, "അഹീമാസ് ആൾ
ഒരു നല്ലവനാണ്. നല്ല വാർത്തയായിരിക്കും
അയാൾ കൊണ്ടുവരുന്നത്."

28അഹീമാസ് രാജാവിനെ വിളിച്ചു, "എല്ലാം
ശുഭമാണ്!" അഹീമാസ് രാജാവിൻെറ മുമ്പിൽ
നമസ്കരിച്ചു. അഹീമാസു പറഞ്ഞു, "അങ്ങ
യുടെ ദൈവമാകുന്ന യഹോവ വാഴ്ത്തപ്പെ
ടട്ടെ! എൻെറ യജമാനനായ രാജാവേ, അങ്ങ
യുടെ ശത്രുക്കളെ യഹോവ തോല്പിച്ചു."

29രാജാവു ചോദിച്ചു, "കുമാരനായ അബ്ശാ
ലോമിനു കുഴപ്പമൊന്നുമില്ലല്ലോ?" അഹീമാസ്
മറുപടി പറഞ്ഞു, "യോവാബ് എന്നെ അയച്ച
പ്പോൾ ജനങ്ങൾ ഉദ്വേഗത്തോടെയിരിക്കുന്നതു
ഞാൻ കണ്ടു. പക്ഷെ അതെന്താണെന്നെനിക്കു
മനസ്സിലായില്ല."

30അനന്തരം രാജാവു പറഞ്ഞു, "നീ കയറി
കാത്തിരിക്കുക" അഹീമാസ് കയറി കാത്തിരു
ന്നു. 31കൂശ്യൻ എത്തി. അവൻ പറഞ്ഞു.
"എൻെറ യജമാനനനും രാജാവുമായവനുള്ള
വാർത്ത. അങ്ങയുടെ ശത്രുക്കളെ യഹോവ
ഇന്ന് ശിക്ഷിച്ചു!" 32രാജാവ് കൂശ്യനോടു ചോ
ദിച്ചു, "കുമാരനായ അബ്ശാലോമിനു സുഖ
മല്ലേ?"
കൂശ്യൻ മറുപടി പറഞ്ഞു, "അങ്ങയുടെ ശത്രു
ക്കൾക്കും അങ്ങയെ ഉപദ്രവിക്കാൻ വന്നവർക്കു
മെല്ലാം ആ ചെറുപ്പക്കാരൻെറ അനുഭവമുണ്ടാ
കട്ടെ."

33അനന്തരം, അബ്ശാലോം മരിച്ച വിവരം
രാജാവറിഞ്ഞു. രാജാവാകെ ദു:ഖിതനായി. അ
ദ്ദേഹം നഗരകവാടത്തിനുമേലുള്ള മുറിയി
ലേക്കു പോയി അവിടെയിരുന്നു കരഞ്ഞു.
പിന്നെ തൻെറ മുറിയിലേക്കു പോയി. മാർഗ്ഗ
മധ്യേ അദ്ദേഹം പറഞ്ഞു, "ഓ, എൻെറ പുത്ര
നായ അബ്ശാലോമേ, എൻെറ മകനേ! നിനക്കു
പകരം ഞാൻ മരിച്ചെങ്കിലെന്നു ഞാനാഗ്ര
ഹിക്കുന്നു. അബ്ശാലോമേ, എൻെറ മകനേ,
എൻെറ മകനേ!"

### യോവാബ് ദാവീദിനെ ശകാരിക്കുന്നു

19 ജനങ്ങൾ യോവാബിനോടു വിവരങ്ങൾ
പറഞ്ഞു. അവർ യോവാബിനോടു പറ
ഞ്ഞു, "ഇതാ രാജാവ് അബ്ശാലോമിനെ
ച്ചൊല്ലി കരയുകയും ദു:ഖിക്കുകയും
ചെയ്യുന്നു."

2ദാവീദിൻെറ സൈന്യം അന്നത്തെ യുദ്ധം
ജയിച്ചു. എന്നാൽ ആ ദിവസം എല്ലാവർക്കും
ഒരു ദു:ഖദിനമായിരുന്നു. "രാജാവ് മകനെക്കുറി
ച്ചോർത്ത് ദു:ഖിക്കുന്നു" എന്ന വാർത്ത കേട്ട
തിനാലാണതൊരു ദു:ഖദിനമായത്.

3ജനങ്ങൾ ശാന്തരായി നഗരത്തിലേക്കു
വന്നു. യുദ്ധത്തിൽ തോറ്റോടുന്നവരെപ്പോലെ
യായിരുന്നു അവരുടെ അവസ്ഥ. 4രാജാവ്
സ്വന്തം മുഖംമൂടി. അദ്ദേഹം ഉച്ചത്തിൽ കരയു
കയായിരുന്നു, "എൻെറ മകനേ, അബ്ശാ
ലോമേ, ഓ അബ്ശാലോമേ, എൻെറ മകനേ,
എൻെറ മകനേ!"

5യോവാബ് രാജകൊട്ടാരത്തിലേക്കു വന്ന്
രാജാവിനോടു പറഞ്ഞു, "അങ്ങ് അങ്ങയുടെ
സേനാംഗങ്ങളെ മുഴുവൻ നാണം കെടുത്തുക
യാണ്! നോക്കൂ, ആ പടയാളികൾ ഇന്ന് അങ്ങ
യുടെ ജീവൻ രക്ഷിച്ചവരാണ്. അവരാണ് അങ്ങ
യുടെ പുത്രീപുത്രന്മാരുടെയും ഭാര്യമാരുടെയും
ദാസിമാരുടെയും ജീവൻ രക്ഷിച്ചത്. 6അങ്ങ്
അങ്ങയെ സ്നേഹിക്കുന്നവരെ വെറുക്കുകയും
വെറുക്കുന്നവരെ സ്നേഹിക്കുകയുമാണു ചെ
യ്യുന്നത്. അങ്ങയുടെ പടനായകന്മാരും ഭട
ന്മാരും അങ്ങയ്ക്കു ഒന്നുമല്ലെന്ന് അങ്ങ് ഇന്നു
തെളിയിച്ചു. അബ്ശാലോം ജീവിച്ചിരിക്കു
കയും ഞങ്ങളെല്ലാം ഇന്നു യുദ്ധത്തിൽ കൊല്ല
പ്പെടുകയും ചെയ്തിരുന്നുവെങ്കിൽ അങ്ങ് പൂർ
ണ്ണമായും സന്തോഷിച്ചേനെ എന്നെനിക്കറി
യാം! 7ഇനി എഴുന്നേറ്റു ചെന്ന് അങ്ങയുടെ
ഉദ്യോഗസ്ഥന്മാരോടു സംസാരിച്ചാലും.
അവരെ പ്രോത്സാഹിപ്പിച്ചാലും! അങ്ങ് ഇപ്പോ
ൾത്തന്നെ പോയി അങ്ങനെ ചെയ്തില്ലായെ
ങ്കിൽ ഇന്നു രാത്രി അങ്ങയോടൊപ്പം ഒരു മനു
ഷ്യനും ഉണ്ടാവില്ല എന്നു ഞാൻ യഹോവ
യുടെ നാമത്തിൽ സത്യം ചെയ്യുന്നു. അത്
അങ്ങയുടെ കുട്ടിക്കാലം മുതലുണ്ടായിട്ടുള്ള
തിൽ വച്ചേറ്റവും ഭീകരമായിരിക്കും."

8അപ്പോൾ രാജാവ് നഗരകവാടത്തിലേക്കു
പോയി. രാജാവ് കവാടത്തിലുണ്ടെന്ന വാർത്ത
പ്രചരിച്ചു. അതിനാൽ ജനങ്ങളെല്ലാവരും രാജാ
വിനെ കാണാനായി വന്നു.

### ദാവീദ് വീണ്ടും രാജാവ്

അബ്ശാലോമിനെ പിന്തുടർന്ന യിസ്രായേ
ലുകാരെല്ലാം വീട്ടിലേക്കോടി. 9യിസ്രായേൽ
ഗോത്രത്തിലെ കുടുംബക്കാർ തമ്മിൽ തർക്ക
മായി. അവർ പറഞ്ഞു, "ഫെലിസ്ത്യരിൽ
നിന്നും മറ്റു ശത്രുക്കളിൽനിന്നും ഒക്കെ നമ്മെ
രക്ഷിച്ചത് ദാവീദുരാജാവാണ്. ദാവീദ് അബ്ശാ
ലോമിനടുത്തുനിന്നും ഓടിപ്പോയി. 10നമ്മൾ
നമ്മെ ഭരിക്കാൻ അബ്ശാലോമിനെ തെരഞ്ഞെ
ടുത്തെങ്കിലും അയാളിപ്പോൾ യുദ്ധത്തിൽ
മരിച്ചു. നമ്മൾ ദാവീദിനെ വീണ്ടും രാജാവാ
ക്കണം." 11ദാവീദുരാജാവ് പുരോഹിതനായ
സാദോക്കിനും അബ്യാഥാരിനും സന്ദേശമ
യച്ചു. ദാവീദു പറഞ്ഞു, "യെഹൂദയിലെ നേതാ
ക്കളോടു സംസാരിക്കുക. അവരോടിങ്ങനെ പറ
യണം, 'ദാവീദുരാജാവിനെ തൻെറ ഗോത്രത്തി
ലേക്കു കൊണ്ടുവരുന്നതിൽ നിങ്ങളെന്താണ്
പിമ്പന്മാരായത്? രാജാവിനെ തിരികെ കൊ
ണ്ടുവരുന്നതിനെപ്പറ്റിയാണ് മുഴുവൻ യിസ്രാ
യേലുകാരുടെയും സംസാരം. 12നിങ്ങളെൻെറ
സഹോദരന്മാരും കുടുംബക്കാരുമാണ്. പിന്നെ
ന്താണ് എന്നെ തിരികെ രാജാവാക്കുന്നതിൽ
നിങ്ങൾ പിമ്പന്മാരായത്?' 13അമാസായോടു
പറയുക, 'നീ എൻെറ കുടുംബത്തിൻെറ ഭാഗ
മാണ്. യോവാബിൻെറ സ്ഥാനത്ത് നിന്നെ

ഞാൻ സേനാപതിയാക്കിയില്ലെങ്കിൽ ദൈവം
എന്നെ ശിക്ഷിക്കട്ടെ.’”
14ദാവീദിൻെറ വാക്കുകൾ അവരുടെ മന
സ്സിൽ കൊണ്ടു. അപ്പോൾ യെഹൂദയിലെ
സകല ജനങ്ങളും ഒരൊറ്റയാളെന്ന തരത്തിൽ
ഇക്കാര്യം സമ്മതിച്ചു. യെഹൂദയിലെ ജനങ്ങൾ
രാജാവിനൊരു സന്ദേശമയച്ചു. അവർ പറ
ഞ്ഞു, “അങ്ങും അങ്ങയുടെ മുഴുവൻ ഉദ്യോഗ
സ്ഥന്മാരും തിരികെ വരിക!”
15അനന്തരം ദാവീദുരാജാവ് യോർദ്ദാൻനദി
ക്കരയിലെത്തി. രാജാവിനെ കാണുന്നതിനും
അദ്ദേഹത്തെ യോർദ്ദാൻനദി കടത്തിക്കൊണ്ടു
വരുന്നതിനും യെഹൂദയിലെജനത ഗിൽഗാലി
ലെത്തി.

### ശിമെയി ദാവീദിനോട് മാപ്പപേക്ഷിക്കുന്നു

16ഗേരയുടെ പുത്രനും ബെന്യാമീൻഗോത്ര
ക്കാരനുമായിരുന്ന ശിമെയി ബഹൂരീമിലായി
രുന്നു താമസിച്ചിരുന്നത്. ദാവീദുരാജാവിനെ
കാണുന്നതിന് ശിമെയി തിടുക്കപ്പെട്ടിറങ്ങി
വന്നു. യെഹൂദക്കാരോടൊപ്പമായിരുന്നു ശിമെ
യി വന്നത്. 17ബെന്യാമീൻഗോത്രക്കാരായ
ആയിരം പേർകൂടി ശിമെയിയോടൊപ്പം വന്നി
രുന്നു. ശൌലിൻെറ കുടുംബക്കാരായ സീബാ
എന്ന ഭൃത്യനും വന്നു. സീബാ തൻെറ പതി
നഞ്ചു പുത്രന്മാരെയും ഇരുപതു ദാസന്മാ
രെയും കൊണ്ടുവന്നിരുന്നു. ദാവീദുരാജാവിനെ
കണ്ടുമുട്ടുന്നതിനായിരുന്നു അവരൊക്കെ യോർ
ദ്ദാൻ നദിക്കരയിലേക്കു വന്നത്.
18രാജകുടുംബത്തെ യെഹൂദയിലേക്കു
കൊണ്ടുവരുന്നതിനു സഹായിക്കാനവർ യോർ
ദ്ദാൻനദി കടന്നുചെന്നു. രാജാവിനാവശ്യമുള്ള
തെന്തും അവർ ചെയ്തു. രാജാവ് നദി മുറിച്ചു
കടക്കവേ, ഗേരയുടെ പുത്രനായ ശിമെയി
അദ്ദേഹത്തെ കാണാൻ വന്നു. ശിമെയി രാജാ
വിൻെറ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചു.
19ശിമെയി രാജാവിനോടു പറഞ്ഞു, “എൻെറ
യജമാനനേ! എൻെറ തെറ്റുകൾ കണക്കാക്കരു
തേ! എൻെറ യജമാനനായ രാജാവേ, അങ്ങ്
യെരൂശലേം വിട്ടപ്പോൾ ഞാൻ ചെയ്ത ദുഷ്പ്ര
വൃത്തികൾ ഓർമ്മിക്കരുതേ. 20ഞാൻ പാപംചെ
യ്തുവെന്ന് അങ്ങയ്ക്കറിയാം. അതുകൊണ്ടാ
ണു പ്രഭോ, യോസേഫിൻെറ കുടുംബത്തിൽ
നിന്നും അങ്ങയെ കാണാനായി ആദ്യം തന്നെ
ഞാനെത്തിയത്.”
21എന്നാൽ സെരൂയയുടെപുത്രനായ അബീ
ശായി പറഞ്ഞു, “യഹോവയുടെ അഭിഷിക്ത
രാജാവിനെതിരെ ശാപ വചനങ്ങൾ ചൊരി
ഞ്ഞതിനാൽ അവൻ കൊല്ലപ്പെടണം.”
22ദാവീദു പറഞ്ഞു, “സെരൂയയുടെ പുത്ര
ന്മാരേ, നിങ്ങളുടെ കാര്യത്തിൽ ഞാനെന്തു
ചെയ്യാനാണ്. ഇന്നു നിങ്ങളെനിക്കെതിര്.
യിസ്രായേലിൽ ആരും ഇന്നു വധശിക്ഷയ്ക്കിര
യാകില്ല. ഇന്ന് ഞാനാണ് യിസ്രായേൽരാജാ
വെന്ന് എനിക്കറിയാം.” 23അനന്തരം രാജാവ്
ശിമെയിയോടു പറഞ്ഞു, “നീ മരിക്കില്ല.” താൻ
ശിമെയിയെ വധിക്കില്ലെന്ന് രാജാവ് അയാ
ൾക്കു വാക്കു കൊടുത്തു.*

**താൻ ... കൊടുത്തു** ദാവീദ് ശിമെയിയെ വധിച്ചില്ല. എന്നാൽ ഏതാനും വർഷം കഴിഞ്ഞപ്പോൾ ദാവീദിൻെറ പുത്രനായ ശലോമോൻ, ശിമെയിയെ വധിക്കാൻ കല്പിച്ചു. 1 രാജാ. 2:44-46 കാണുക.

### മെഫീബോശെത്ത് രാജാവിനെ സന്ദർശിക്കാൻ പുറപ്പെടുന്നു

24ശൌലിൻെറ പുത്രനായ മെഫീബോശെത്ത്
ദാവീദുരാജാവിനെ കാണാനിറങ്ങി വന്നു.
ദാവീദ് യെരൂശലേം വിട്ടപ്പോൾ മുതൽ സമാധാ
നത്തോടെ യെഹൂദയിൽ തിരിച്ചു വരുംവരെ
അയാൾ തൻെറ പാദങ്ങൾ വൃത്തിയാക്കുകയോ
താടി വടിക്കുകയോ വസ്ത്രങ്ങൾ കഴുകു
കയോ ചെയ്തിരുന്നില്ല. 25മെഫീബോശെത്ത്
രാജാവിനെ സന്ദർശിക്കുവാനായി യെരൂശലേ
മിൽനിന്നും വന്നു. രാജാവ് മെഫീബോശെത്തി
നോടു ചോദിച്ചു, “മെഫീബോശെത്ത് ഞാൻ
യെരൂശലേം വിട്ടപ്പോൾ നീയെന്താണെൻെറ
കൂടെ വരാതിരുന്നത്?”
26മെഫീബോശെത്ത് മറുപടി പറഞ്ഞു,
“എൻെറ യജമാനനും രാജാവുമായവനേ,
എൻെറ ദാസനായ സീബാ എന്നെ ചതിച്ചു.
സീബയോടു ഞാൻ പറഞ്ഞു, ‘ഞാൻ മുടന്ത
നാണ്. അതിനാൽ ഒരു കഴുതയ്ക്കു ജീനിയി
ട്ടാൽ എനിക്കു രാജാവിനോടൊപ്പം പോകാ
മല്ലോ.’ 27എന്നാൽ എൻെറ ദാസൻ എന്നെ
ചതിച്ചു. അവൻ അങ്ങയോടു നുണ പറയു
കയും എന്നെപ്പറ്റി ദുഷിച്ചു പറയുകയും ചെ
യ്തു. എന്നാൽ എൻെറ യജമാനനും രാജാവു
മായവൻ ദൈവത്തിൻെറ ദൂതനെപ്പോലെ
യാണ്. നന്നെന്നു തോന്നുന്നതു ചെയ്താലും.
28എൻെറ പൂർവ്വപിതാക്കന്മാരുടെ കുടുംബത്തെ
മുഴുവൻ നശിപ്പിക്കാൻ അങ്ങയ്ക്കാകുമായി
രുന്നു. എന്നാൽ അങ്ങ് അതു ചെയ്തില്ല.
എന്നെ അങ്ങ് അങ്ങയോടൊപ്പം അങ്ങയുടെ
സ്വന്തം തീൻമേശയിൽ ആഹാരം കഴിക്കുന്നവ
രോടൊപ്പമിരുത്തി. അതിനാൽ എന്തിനെപ്പറ്റി
യെങ്കിലും രാജാവിനോടു പരാതിപ്പെടാൻ
എനിക്കാവശ്യമില്ല.”
29രാജാവ് മെഫീബോശെത്തിനോടു പറ
ഞ്ഞു, “നിൻെറ പ്രശ്നങ്ങളെപ്പറ്റി ഇനിയധികം
പറയേണ്ട. എൻെറ തീരുമാനം ഇതാണ്: നിന
ക്കും സീബയ്ക്കും നിലം പങ്കുവയ്ക്കാം.” 30മെ
ഫീബോശെത്ത് രാജാവിനോടു പറഞ്ഞു,
“നിലം മുഴുവനും സീബാ എടുത്തോട്ടെ. എന്തു
കൊണ്ടെന്നാൽ എൻെറ യജമാനനും രാജാവു
മായവൻ സമാധാനത്തിൽ തൻെറ കൊട്ടാര
ത്തിൽ എത്തി.”

### തന്നോടൊപ്പം വരാൻ ദാവീദ് ബർസില്ലായിയോടാവശ്യപ്പെടുന്നു

31ഗിലെയാദുകാരനായ ബർസില്ലായി
രൊഗെലീമിൽനിന്നും വന്നു. ദാവീദുരാജാവി
നോടൊപ്പം യോർദ്ദാൻനദിയിലേക്ക് അയാൾ
വന്നു. അദ്ദേഹത്തെ നദിയുടെ മറുകരയിലേക്കു
ആനയിക്കുന്നതിന് ബർസില്ലായി രാജാവിനോ
ടൊപ്പം പോയി. 32വളരെ വൃദ്ധനായിരുന്നു ബർ
സില്ലായി. അദ്ദേഹത്തിന് എൺപതു വയസ്സാ
യിരുന്നു. ദാവീദ് മഹനയീമിൽ താമസിച്ചിരു
ന്നപ്പോൾ ബർസില്ലായി അദ്ദേഹത്തിനു ഭക്ഷ
ണവും മറ്റു സാധനങ്ങളും കൊടുത്തിരുന്നു.
വലിയ ധനികനായതു കൊണ്ടാണ് ബർസില്ലാ
യിക്ക് അതുകഴിഞ്ഞത്. 33ദാവീദ് ബർസില്ലായി
യോടു പറഞ്ഞു, “എന്നോടൊപ്പം നദി കടന്നു
വരിക. എന്നോടൊപ്പം യെരൂശലേമിൽ താമ
സിക്കുകയാണെങ്കിൽ അങ്ങയെ ഞാൻ സംര
ക്ഷിച്ചു കൊള്ളാം.”
34എന്നാൽ ബർസില്ലായി രാജാവിനോടു
പറഞ്ഞു, “ഞാനെത്ര വയസ്സനാണെന്നു അങ്ങ

യ്ക്കറിയാമോ? എനിക്ക് അങ്ങയോടൊപ്പം
യെരൂശലേമിലേക്കു വരാനാവുമെന്ന് അങ്ങ്
കരുതുന്നുണ്ടോ? എനിക്ക് എൺപതു വയ
സ്സായി! നന്മതിന്മകൾ വേർതിരിച്ചു പറയാൻ
കഴിയാത്തത്ര പ്രായം എനിക്കുണ്ട്. 35തിന്നുന്ന
തിൻെറയും കുടിക്കുന്നതിൻെറയും രുചിയറി
യാനും എനിക്കു കഴിയാതായി. സ്ത്രീ പുരുഷ
ന്മാർ പാടുന്നത് കേൾക്കാൻ പോലുമാകാത്ത
പ്രായം. അങ്ങെന്തിനാണെന്നെപ്പറ്റി വേവലാ
തിപ്പെടുന്നത്? 36എനിക്കങ്ങയിൽനിന്നും പ്രതി
ഫലം ആവശ്യമില്ല. ഞാൻ അങ്ങയോടൊപ്പം
യോർദ്ദാൻനദി കടക്കാം.37പക്ഷേ തിരിച്ചു
വരാൻ ദയവായി എന്നെ അനുവദിച്ചാലും.
അപ്പോളെനിക്കെൻെറ സ്വന്തം നഗരത്തിൽ
വെച്ച് മരിക്കാനും എൻെറ മാതാപിതാക്കളോ
ടൊപ്പം സംസ്കരിക്കപ്പെടാനുമാകുമല്ലോ. എ
ന്നാലിതാ കിംഹാം അങ്ങയുടെ ദാസനായിരി
ക്കട്ടെ. എൻെറ യജമാനനും രാജാവുമായവനേ,
അവൻ അങ്ങയോടൊപ്പം തിരികെ വരട്ടെ.
അവനുവേണ്ടി അങ്ങയ്ക്കു എന്തും ചെയ്യാം."
38രാജാവ് മറുപടി പറഞ്ഞു, "കിംഹാം എന്നോ
ടൊപ്പം തിരികെ വരട്ടെ. അങ്ങയ്ക്കുവേണ്ടി
ഞാനവനോടു കാരുണ്യവാനായിരിക്കാം.
അങ്ങയ്ക്കുവേണ്ടി ഞാൻ എന്തും ചെയ്യാം."

### ദാവീദ് ഭവനത്തിലേക്കു മടങ്ങുന്നു

39രാജാവ് ബർസില്ലായിയെ ചുംബിക്കുകയും
അനുഗ്രഹിക്കുകയും ചെയ്തു. ബർസില്ലായി
ഭവനത്തിലേക്കു മടങ്ങി. രാജാവും പരിവാര
ങ്ങളും നദി കടന്നുമടങ്ങുകയും ചെയ്തു.
40രാജാവ് യോർദ്ദാൻനദി കടന്ന് ഗിൽഗാലി
ലേക്കു പോയി. കിംഹാം അദ്ദേഹത്തോടൊപ്പം
പോയി. യെഹൂദക്കാർ മുഴുവനും പകുതി യി
സ്രായേലുകാരും ദാവീദിനെ നദി കടക്കാൻ
ആനയിച്ചു.

### യിസ്രായേലുകാരും യെഹൂദക്കാരും തർക്കത്തിൽ

41യിസ്രായേലുകാർ മുഴുവനും രാജാവിൻെറ
യടുത്തെത്തി. അവർ രാജാവിനോടു പറഞ്ഞു,
"ഞങ്ങളുടെ സഹോദരന്മാരായ യെഹൂദക്കാർ
അങ്ങയെ എന്തിനാണ് തട്ടിക്കൊണ്ടുപോവുക
യും അങ്ങയെയും കുടുംബത്തെയും പരിവാര
സമേതം യോർദ്ദാൻനദി കടത്തുകയും ചെയ്
തത്?"
42യെഹൂദക്കാർ മുഴുവൻ യിസ്രായേലുകാ
ർക്കു മറുപടി നൽകി. "എന്തുകൊണ്ടെന്നാൽ,
രാജാവ് ഞങ്ങളുടെ അടുത്തബന്ധുവാണ്.
ഇക്കാര്യത്തിൽ നിങ്ങളെന്തിനാണു ഞങ്ങളോടു
കോപിക്കുന്നത്? ഞങ്ങൾ രാജാവിൻെറ ചെല
വിലല്ല ഭക്ഷണം കഴിച്ചത്. രാജാവ് ഞങ്ങൾക്ക്
ഒരു സമ്മാനവും തന്നിട്ടുമില്ല."
43യിസ്രായേലുകാർ മറുപടി പറഞ്ഞു,
"ഞങ്ങൾക്കു ദാവീദിൽ പത്തു വീതമുണ്ട്. അതി
നാൽ ദാവീദിൻെറമേൽ നിങ്ങളെക്കാൾ അവ
കാശം ഞങ്ങൾക്കാണ്. എന്നാൽ നിങ്ങൾ ഞങ്ങ
ളെ അവഗണിച്ചു. എന്തുകൊണ്ട്? ഞങ്ങളുടെ
രാജാവിനെ തിരികെ കൊണ്ടുവരുന്നതിനെ
പ്പറ്റി ആദ്യം സംസാരിച്ചവർ ഞങ്ങളായിരുന്നു."
എന്നാൽ യെഹൂദക്കാർ വളരെ വൃത്തികെട്ട
മറുപടിയാണ് യിസ്രായേലുകാർക്കു നൽകി
യത്. യിസ്രായേലുകാരുടേതിനെക്കാൾ ക്രൂര
വാക്കുകളായിരുന്നു അവരുടേത്.

### ശേബ യിസ്രായേലുകാരെ ദാവീദിൽ നിന്നകറ്റുന്നു

20 ബിക്രിയുടെ പുത്രനായ ശേബാ
എന്നൊരാൾ അവിടെ വസിച്ചിരുന്നു.
ഒന്നിനും കൊള്ളരുതാത്തവനായിരുന്നു ശേബാ.
ബെന്യാമീൻഗോത്രക്കാരനായിരുന്നു അയാൾ.
ജനങ്ങളെ വിളിച്ചു കൂട്ടുന്നതിന് ശേബാ ഒരു
കാഹളം വിളിച്ചു. അനന്തരം അയാൾ പറഞ്ഞു,

"നമുക്കു ദാവീദിൽ ഓഹരിയില്ല. യിശ്ശായി
യുടെ പുത്രനിൽ നമുക്കു പങ്കില്ല. യിസ്രാ
യേലേ, നമുക്കു നമ്മുടെ കൂടാരങ്ങളിലേക്കു
പോകാം."

2അങ്ങനെ എല്ലാ യിസ്രായേലുകാരും ദാവീ
ദിനെ വിട്ട് ബിക്രിയുടെ പുത്രനായ ശേബയെ
പിന്തുടരാൻ തുടങ്ങി. എന്നാൽ യെഹൂദക്കാർ
യോർദ്ദാൻനദി മുതൽ യെരൂശലേംവരെ ദാവീ
ദിനെ പിന്തുടർന്നു.
3ദാവീദ് യെരൂശലേമിലുള്ള തൻെറ കൊട്ടാര
ത്തിൽ മടങ്ങിയെത്തി. കൊട്ടാരം സംരക്ഷിക്കു
ന്നതിന് തൻെറ ഭാര്യമാരിൽ പത്തുപേരെ ദാവീ
ദ് അവിടെ നിർത്തിയിരുന്നു. ഒരു പ്രത്യേക
ഭവനത്തിലായിരുന്നു ദാവീദ് അവരെ താമസി
പ്പിച്ചിരുന്നത്. അവിടെ ദാവീദ് കാവൽക്കാരെ
നിയോഗിച്ചു. മരണംവരെ ആ സ്ത്രീകൾ
അവിടെയായിരുന്നു വസിച്ചത്. ദാവീദ് അ
വരെ സംരക്ഷിക്കുകയും അവർക്കു ഭക്ഷണം
നൽകുകയും ചെയ്തുവെങ്കിലും അദ്ദേഹം അവ
രുമായി ലൈംഗികബന്ധത്തിലേർപ്പെട്ടിരു
ന്നില്ല. മരണംവരെ അവർ വിധവകളെപ്പോലെ
കഴിഞ്ഞു.
4അമാസയോട് രാജാവു പറഞ്ഞു, "മൂന്നുദിവ
സത്തിനകം യെഹൂദക്കാരെല്ലാം എന്നെ
വന്നുകാണാൻ പറയുക. നീയും ഇവിടെയു
ണ്ടായിരിക്കണം." 5അനന്തരം അമാസാ യെഹൂദ
ക്കാരെ വിളിച്ചുകൂട്ടാനായി പോയി. പക്ഷേ
രാജാവു പറഞ്ഞതിലുമധികം സമയം അയാൾ
അക്കാര്യത്തിലെടുത്തു.

### ശേബയെ കൊല്ലാൻ ദാവീദ് അബീശായിയോടു പറയുന്നു

6ദാവീദ് അബീശായിയോടു പറഞ്ഞു, "ബി
ക്രിയുടെ പുത്രനായ ശേബ നമുക്ക് അബ്ശാ
ലോമിനെക്കാൾ അപകടകാരിയാണിപ്പോൾ.
അതിനാൽ എൻെറ ഭടന്മാരുമായി ശേബയെ
പിന്തുടരുക. കോട്ടയുള്ള നഗരങ്ങളിലേക്കു
കടക്കുംമുമ്പേ വേണം. ശേബ സുരക്ഷിതമായ
നഗരങ്ങളിലേക്കു കടന്നാൽ നമുക്കവനെ പിടി
ക്കുക അസാധ്യമാവും."
7അതിനാൽ ബിക്രിയുടെ പുത്രനായ ശേബ
യെ പിടിക്കാൻ യോവാബ് പുറപ്പെട്ടു. തൻെറ
യാളുകളെയും ക്രേത്യരേയും പ്ലേത്യരെയും മറ്റു
ഭടന്മാരെയും യോവാബ് കൊണ്ടുപോയി.

### യോവാബ് അമാസയെ വധിക്കുന്നു

8യോവാബും സൈന്യവും ഗിബെയൊ
നിലെ വലിയ പാറയുടെ അടുത്തെത്തിയ
പ്പോൾ അമാസ അവരെ കാണാൻ ഇറങ്ങി
വന്നു. യോവാബ് സൈനികവേഷമായിരുന്നു
ധരിച്ചിരുന്നത്. അതിനു മുകളിൽ അരപ്പട്ടയും
അതിലുറപ്പിച്ച ഉറയിലിട്ടിരുന്ന വാളും യോവാ
ബിനുണ്ടായിരുന്നു. അമാസയെ കാണാൻ
നടന്നു പോകവേ യോവാബിൻെറ വാൾ ഉറ

യിൽനിന്നും താഴെവീണു. യോവാബ് വാളെ
ടുത്ത് കൈയിൽ പിടിച്ചിരിക്കുകയായിരുന്നു.
9യോവാബ് അമാസയോടു ചോദിച്ചു, “സുഖം
തന്നെയോ സഹോദരാ?” അനന്തരം യോവാബ്
അമാസയെ ചുംബിക്കാൻ അവന്റെ താടിയിൽ
വലതുകരംകൊണ്ട് കടന്നു പിടിച്ചു. 10യോവാ
ബിന്റെ ഇടതുകൈയിൽ വാളിരിക്കുന്നതു
അമാസ ശ്രദ്ധിച്ചില്ല. എന്നാൽ അപ്പോൾ
യോവാബ് തന്റെ വാളുകൊണ്ട് അമാസയുടെ
വയറ്റിൽ കുത്തി. അമാസയുടെ ആന്തരികാവ
യവങ്ങൾ പുറത്തു ചാടി. യോവാബിന് ഒരി
ക്കൽ കൂടി അമാസയെ കുത്തേണ്ടി വന്നില്ല.
അയാൾ മരിച്ചു കഴിഞ്ഞിരുന്നു.

### ദാവീദിന്റെയാളുകൾ ശേബയെ തുടർന്നു തെരയുന്നു

അനന്തരം യോവാബും സഹോദരൻ അബീ
ശായിയും ബിക്രിയുടെ പുത്രൻ ശേബയെ
പിന്തുടരാൻ വീണ്ടുമാരംഭിച്ചു. 11യോവാ
ബിന്റെ യുവഭടന്മാരിലൊരുവൻ അമാസ
യുടെ ശരീരത്തിനു കാവൽനിന്നു. ആ യുവ
ഭടൻ പറഞ്ഞു, “യോവാബിനെയും ദാവീദി
നെയും പിന്തുണയ്ക്കുന്നവരേ, നമുക്കു യോവാ
ബിനെ അനുഗമിക്കാം.”

12അമാസാ മാർഗ്ഗമദ്ധ്യത്തിൽ സ്വന്തം രക്ത
ത്തിൽ വീണു കിടക്കുകയായിരുന്നു. എല്ലാവരും
അവിടെനിന്ന് ആ ശരീരം നോക്കി നിൽക്കു
ന്നത് യുവഭടൻ ശ്രദ്ധിച്ചു. അതിനാലയാൾ മൃത
ദേഹം ഉരുട്ടി വയലിലിട്ടു. അനന്തരം അയാൾ
അതൊരു തുണികൊണ്ടുമൂടി. 13അമാസയുടെ
മൃതദേഹം മാറ്റിയതിനുശേഷം ആളുകളതുവഴി
യോവാബിന്റെ പിന്നാലെപോയി. അവർ
യോവാബിനോടുചേർന്ന് ബിക്രിയുടെ പുത്ര
നായ ശേബയെ പിന്തുടർന്നു.

### ആബേൽ ബേത്ത്-മാഖയിലേക്കു ശേബാ രക്ഷപ്പെടുന്നു

14ആബേൽ ബേത്ത്-മാഖയിലേക്കുള്ള തന്റെ
യാത്രാമദ്ധ്യേ ബിക്രിയുടെ പുത്രനായ ശേബാ
യിസ്രായേലിലെ മുഴുവൻ ഗോത്രക്കാർക്കിടയി
ലൂടെയും കടന്നുപോയി. എല്ലാ ബേര്യരും
ഒരുമിച്ച് ശേബയെ പിന്തുടർന്നു.

15യോവാബും സംഘവും ആബേൽ ബേത്ത്-
മാഖയിലെത്തി. അവർ പട്ടണം വളഞ്ഞു. നഗര
ഭിത്തിയുടെ നേർക്ക് അവർ ഒരു ചെളിക്കൂമ്പാര
മുയർത്തി. ഭിത്തിയിന്മേൽ കയറാൻ വേണ്ടിയാ
ണവർ അങ്ങനെയുണ്ടാക്കിയത്. അനന്തരം
അതു വീഴ്ത്തുന്നതിന് അവർ കല്ലുകളോരോന്ന്
ഇളക്കാൻ തുടങ്ങി.

16എന്നാൽ നഗരത്തിൽ വളരെ ജ്ഞാനിയായ
ഒരു സ്ത്രീയുണ്ടായിരുന്നു. അവൾ നഗരത്തിൽ
നിന്നും വിളിച്ചു പറഞ്ഞു, “ഞാൻ പറയുന്നതു
ശ്രദ്ധിക്കുക! യോവാബിനോട് ഇവിടെ വരാൻ
പറയുക. എനിക്ക് അവനോടു സംസാരി
ക്കണം. 17യോവാബ് അവളോടു സംസാരി
ക്കാൻ പോയി. ആ സ്ത്രീ അയാളോടു ചോദി
ച്ചു, “അങ്ങാണോ യോവാബ്?” യോവാബ് മറു
പടി പറഞ്ഞു, “അതെ ഞാൻ തന്നെ.” അപ്പോൾ
അവൾ പറഞ്ഞു, “എന്റെ വാക്കുകൾ കേട്ടാ
ലും.” യോവാബു പറഞ്ഞു, “ഞാൻ അതു ശ്രദ്ധി
ക്കുകയാണ്.”

18അപ്പോൾ ആ സ്ത്രീ പറഞ്ഞു, “മുമ്പ് ആളു
കൾ പറയുമായിരുന്നു, ‘ആസേലിൽ സഹായം
ആവശ്യപ്പെട്ടാൽ നിങ്ങൾക്കാവശ്യമുള്ളതു
കിട്ടും.’ 19എപ്പോഴും സമാധാനം സംസാരിക്കു
ന്നവരും രാജാവിനോടു വിശ്വസ്തരുമായ ഈ
പട്ടണത്തിലെ നിരവധി ആളുകളിൽ ഒരുവ
ളാണു ഞാൻ. യിസ്രായേലിലെ ഒരു പ്രധാന
നഗരമാണ് അങ്ങ് നശിപ്പിക്കാൻ ശ്രമിക്കുന്നത്.
യഹോവയുടേതായ സാധനങ്ങൾ നശിപ്പി
ക്കാൻ അങ്ങെന്തുകൊണ്ടാണാഗ്രഹിക്കുന്നത്?”

20യോവാബ് മറുപടി പറഞ്ഞു, “ഹേയ്,
എനിക്കൊന്നും തകർക്കണമെന്നില്ല! എനിക്കു
നിങ്ങളുടെ പട്ടണം തകർക്കണമെന്നില്ല. 21എ
ന്നാൽ എഫ്രയീംപർവ്വതപ്രദേശക്കാരനായ
ഒരാൾ നിങ്ങളുടെ നഗരത്തിലുണ്ട്. ബിക്രി
യുടെ പുത്രനായ അയാളുടെ പേര് ശേബാ
എന്നാകുന്നു. ദാവീദുരാജാവിനെതിരെ കലാ
പമുണ്ടാക്കിയ ആളാണയാൾ. അയാളെ
എന്റെ മുമ്പിൽ കൊണ്ടുവന്നാൽ ഞാൻ ഈ
നഗരത്തെ വെറുതെ വിടാം.”സ്ത്രീ യോവാബി
നോടു പറഞ്ഞു, “ശരി. അവന്റെ തല മതി
ലിനു മുകളിലൂടെ അങ്ങയ്ക്കു എറിഞ്ഞുതരും.”
22അനന്തരം ആ സ്ത്രീ വളരെ വിവേകത്തോടെ
നഗരവാസികളോടു സംസാരിച്ചു. ജനങ്ങൾ
ബിക്രിയുടെ പുത്രനായ ശേബയുടെ തല
വെട്ടി. അനന്തരം അവർ ശേബയുടെ തല
നഗരമതിലിനു മുകളിലൂടെ യോവാബിന്
എറിഞ്ഞു കൊടുത്തു.

അതിനാൽ യോവാബ് കാഹളം മുഴക്കുകയും
സൈന്യം നഗരം വിടുകയും ചെയ്തു. ഓരോരു
ത്തരും അവനവന്റെ കൂടാരത്തിലേക്കു പോയി.
യോവാബ് യെരൂശലേമിൽ രാജാവിന്റെയടു
ത്തേക്കു മടങ്ങുകയും ചെയ്തു. 23മുഴുവൻ
യിസ്രായേൽസൈന്യത്തിന്റെയും നായകനാ
യിരുന്നു യോവാബ്. ക്രേത്യരുടെയും പ്ലേത്യരു
ടെയും ചുമതലക്കാരനായിരുന്നു യെഹോയാദ
യുടെ പുത്രനായ ബെനായാവ്. 24കഠിനവേല
യ്ക്കു നിയോഗിക്കപ്പെട്ടവരുടെ ചുമതലക്കാര
നായിരുന്നു അദോരാം. അഹീലൂദിന്റെ പുത്ര
നായ യെഹോശാഫാത്ത് ആയിരുന്നു ചരിത്ര
കാരൻ. 25ശെവാ ആയിരുന്നു കാര്യദർശി. സാ
ദോക്കും അബ്യാഥാരും ആയിരുന്നു പുരോഹി
തന്മാർ. 26യായീര്യനായ ഈരാ ആയിരുന്നു
ദാവീദിന്റെ മുഖ്യദാസൻ.

### ശൌലിന്റെ കടുംബം ശിക്ഷിക്കപ്പെട്ടു

21 ദാവീദ് രാജാവായിരുന്ന കാലത്ത് ഒരു
ക്ഷാമമുണ്ടായി. ഇത്തവണ ക്ഷാമം മൂന്നു
വർഷത്തേക്കു നീണ്ടു. ദാവീദ് യഹോവയോടു
പ്രാർത്ഥിച്ചു. യഹോവ മറുപടി നൽകുകയും
ചെയ്തു. യഹോവ പറഞ്ഞു, “ഇത്തവണ പട്ടി
ണിക്കു കാരണം ശൌലും കൊലപാതകികളായ
അവന്റെ കുടുംബവുമാണ്. ഗിബെയോന്യരെ
ശൌൽ വധിച്ചതിനാലാണ് ഈ ക്ഷാമമുണ്ടാ
യത്.” 2(ഗിബെയോന്യർ യിസ്രായേലുകാരല്ല.
അവർ ഒരു സംഘം അമോര്യരായിരുന്നു. തങ്ങൾ
ഗിബെയോന്യരെ ഉപദ്രവിക്കില്ലെന്ന് യിസ്രാ
യേലുകാർ അവർക്കു വാക്കു കൊടുത്തിരുന്നു.
എന്നാൽ ശൌൽ ഗിബെയോന്യരെ വധിക്കാൻ
ശ്രമിച്ചു. യിസ്രായേലുകാരോടും യെഹൂദക്കാ
രോടും അവനുണ്ടായിരുന്ന ശക്തമായ വികാ
രങ്ങൾ മൂലമാണ് ശൌൽ ഇങ്ങനെ ചെയ്തത്.)

ദാവീദുരാജാവ് ഗിബെയോന്യരെ വിളിച്ചു
കൂട്ടി അവരുമായി സംസാരിച്ചു. 3ദാവീദ്
ഗിബെയോന്യരോടു ചോദിച്ചു, “ഞാൻ നിങ്ങ
ൾക്കെന്താണു ചെയ്തു തരേണ്ടത്? യഹോവ
യുടെ ജനത്തെ നിങ്ങൾ അനുഗ്രഹിക്കേണ്ടതിന്

യിസ്രായേലുകാരുടെ പാപം ഇല്ലാതാക്കാൻ
ഞാനെന്താണു ചെയ്യേണ്ടത്?" 4ഗിബെയോ
ന്യർ ദാവീദിനോടു പറഞ്ഞു, "തങ്ങളുടെ
ചെയ്തികൾക്കു പകരം നൽകാൻ ശൌലിൻെറ
കുടുംബത്തിനു വേണ്ടത്ര സ്വർണ്ണവും വെള്ളി
യുമില്ല. പക്ഷെ യിസ്രായേലിൽ ആരെയെ
ങ്കിലും വധിക്കാനുള്ള അധികാരം ഞങ്ങൾ
ക്കില്ല."
ദാവീദു പറഞ്ഞു, "കൊള്ളാം, ഞാൻ നിങ്ങൾ
ക്കുവേണ്ടി എന്താണു ചെയ്യേണ്ടത്?" 5ഗിബെ
യോന്യർ ദാവീദിനോടു പറഞ്ഞു, "ശൌൽ
ഞങ്ങൾക്കെതിരെ ഗൂഢാലോചന നടത്തി.
യിസ്രായേലിൽ വസിക്കുന്ന ഞങ്ങളുടെയാ
ളുകളെ മുഴുവൻ വധിക്കാൻ അയാൾ ശ്രമിച്ചു.
6ശൌലിൻെറ മക്കളിൽ ഏഴുപേരെ ഞങ്ങൾക്കു
വിട്ടുതരിക. ശൌൽ യഹോവയുടെ തിരഞ്ഞെ
ടുക്കപ്പെട്ട രാജാവായിരുന്നു. അതിനാൽ അവ
ൻെറ പുത്രന്മാരെ ഗിബെയാപർവ്വതത്തിൽ
യഹോവയുടെ മുമ്പിൽ വച്ച് ഞങ്ങൾ തൂക്കി
ക്കൊല്ലും." ദാവീദുരാജാവു പറഞ്ഞു, "കൊ
ള്ളാം. അവരെ ഞാൻ നിങ്ങൾക്കു നൽകാം."
7എന്നാൽ യോനാഥാൻെറ പുത്രനായ മെഫീ
ബോശെത്തിനെ രാജാവ് സംരക്ഷിച്ചു. യോനാ
ഥാൻ ശൌലിൻെറ പുത്രനായിരുന്നു. എന്നാൽ
ദാവീദ് യോനാഥാന് യഹോവയുടെ നാമ
ത്തിൽ ഒരു വാഗ്ദാനം ചെയ്തിരുന്നു.* അതി
നാൽ മെഫീബോശെത്തിനെ ഉപദ്രവിക്കാൻ
രാജാവ് അവരെ അനുവദിച്ചില്ല. 8അർമ്മോ
നിയും മെഫീബോശെത്തും ശൌലിന് തൻെറ
ഭാര്യയായ രിസ്പയിലുണ്ടായ പുത്രന്മാരാണ്.
മേരബ് എന്ന ഒരു പുത്രികൂടി ശൌലിനുണ്ടാ
യിരുന്നു. മെഹോലാക്കാരനായ ബർസില്ലായി
യുടെ പുത്രനായ അദ്രിയേലായിരുന്നു അവളെ
വിവാഹം കഴിച്ചിരുന്നത്. അതിനാൽ ദാവീദ്
ശൌലിൻെറ രണ്ടു പുത്രന്മാരെയും മേരബി
ൻെറയും അദ്രിയേലിൻെറയും അഞ്ചു പുത്രന്മാ
രെയും ഗിബെയോന്യർക്കു നൽകി. 9ഗിബെ
യോന്യർ അവരെ ഗിബെയാപർവ്വതത്തിൽ
യഹോവയ്ക്കു മുമ്പിൽവച്ച് തൂക്കിക്കൊന്നു. ആ
ഏഴുപേരും ഒരുമിച്ചു മരിച്ചു. വിളവെടുപ്പിൻെറ
ആദ്യദിവസങ്ങളിലാണവർ വധിക്കപ്പെട്ടത്,
യവക്കൊയ്ത്തിൻെറ ആരംഭമായ വസന്തകാല
ത്തായിരുന്നു അത്.

### ദാവീദും രിസ്പയും

10അയ്യാവിൻെറ പുത്രി രിസ്പ ദു:ഖത്തിൻെറ
വസ്ത്രങ്ങളെടുത്തു പാറയിൽ വച്ചു. വിളവെടു
പ്പാരംഭം മുതൽ മഴയാരംഭിക്കുന്നതു വരെ ആ
വസ്ത്രം പാറയിൽ കിടന്നു. രിസ്പ ആ ശരീര
ങ്ങൾക്കു രാപകൽ കാവൽ നിന്നു. പകൽ സമ
യത്തു കാട്ടുപക്ഷികളും രാത്രിയിൽ കാട്ടു മൃഗ
ങ്ങളും അവയെ സ്പർശിക്കാതിരിക്കാൻ
അവൾ ശ്രദ്ധിച്ചു.
11ശൌലിൻെറ ദാസിയായ രിസ്പയുടെ ഈ
പ്രവൃത്തികൾ ജനങ്ങൾ ദാവീദിനെ അറിയിച്ചു.
12അനന്തരം ദാവീദ് യാബേശ്-ഗിലെയാദുകാ
രിൽനിന്നും ശൌലിൻെറയും യോനാഥാൻെറ
യും അസ്ഥികൾ വാങ്ങി. (ശൌലും യോനാ
ഥാനും ഗിൽബോവയിൽ കൊല്ലപ്പെട്ടപ്പോ
ഴാണ് യാബേശ്-ഗിലെയാദുകാർക്ക് അവരുടെ
അസ്ഥികൾ ലഭിച്ചത്. ഫെലിസ്ത്യർ അവരുടെ
ശരീരങ്ങൾ ബേത്ത്-ശാനിലെ ഒരു മതിലിന്മേൽ
തൂക്കിയിട്ടിരുന്നു. എന്നാൽ യാബേശ്-ഗിലെയാ
ദുകാർ അവിടെപ്പോയി ആ പൊതുസ്ഥലത്തു
നിന്നും മൃതദേഹങ്ങൾ മോഷ്ടിച്ചെടുക്കുകയാ
യിരുന്നു.) 13ദാവീദ് ശൌലിൻെറയും അയാളുടെ
പുത്രൻ യോനാഥാൻെറയും അസ്ഥികൾ
യാബേശു ഗിലെയാദിൽനിന്നും കൊണ്ടു
വന്നു. തൂക്കിക്കൊല്ലപ്പെട്ട ഏഴുപേരുടെ മൃതദേ
ഹങ്ങളും അവർക്കു കിട്ടി. 14അവർ ശൌലി
ൻെറയും പുത്രൻ യോനാഥാൻെറയും അസ്ഥി
ബെന്യാമീൻപ്രദേശത്തു സംസ്കരിച്ചു. ശൌ
ലിൻെറ പിതാവായ കീശിൻെറ കല്ലറയിലെ
ഒരു തുരങ്കത്തിലാണവർ അതു സംസ്കരിച്ചത്.
രാജാവു കല്പിച്ചതെല്ലാം ജനങ്ങൾ ചെയ്തു.
അങ്ങനെ ആ സ്ഥലത്തെ ജനങ്ങളുടെ പ്രാർ
ത്ഥന ദൈവം കേട്ടു.

### ഫെലിസ്ത്യരുമായുള്ള യുദ്ധം

15ഫെലിസ്ത്യർ യിസ്രായേലുമായി മറ്റൊരു
യുദ്ധം കൂടി ആരംഭിച്ചു. ഫെലിസ്ത്യരോടു
യുദ്ധം ചെയ്യാൻ ദാവീദും സൈന്യവും പുറ
പ്പെട്ടു. എന്നാൽ ദാവീദ് വളരെ ക്ഷീണിതനും
ദുർബ്ബലനും ആയി. 16യിശ്ബിബെനോബ്
രാക്ഷസന്മാരിൽ ഒരുവനായിരുന്നു. ഏഴരപൌ
ണ്ടായിരുന്നു അയാളുടെ കുന്തത്തിൻെറ ഭാരം.
ഒരു പുതിയ വാളും അയാൾക്കുണ്ടായിരുന്നു.
അയാൾ ദാവീദിനെ കൊല്ലാൻ ശ്രമിച്ചു. 17എ
ന്നാൽ സെരൂയയുടെ പുത്രനായ അബീശായി
ആ ഫെലിസ്ത്യനെ വധിച്ച് ദാവീദിൻെറ
ജീവൻ രക്ഷിച്ചു.
അനന്തരം ദാവീദിൻെറ ഭടന്മാർ ദാവീദിന്
ഒരു വാഗ്ദാനം നൽകി. അവർ അദ്ദേഹത്തോടു
പറഞ്ഞു "ഇനി അങ്ങ് ഞങ്ങളോടൊപ്പം യുദ്ധ
ത്തിനു വരരുത്. അങ്ങു വന്നാൽ യിസ്രായേ
ലിന് അതിൻെറ ഏറ്റവും മഹാനായ നേതാവി
നെയായിരിക്കും നഷ്ടപ്പെടുക." 18പിന്നീട് ഫെ
ലിസ്ത്യരുമായി ഗോബിൽവച്ച് മറ്റൊരു യുദ്ധം
കൂടിയുണ്ടായി. ഹൂശാത്യനായ സിബ്ബെഖായി
മറ്റൊരു രാക്ഷസനായ സാഫിനെ വധിച്ചു.
19പിന്നീട് ഗോബിൽവച്ച് ഫെലിസ്ത്യരുമായി
ഒരു യുദ്ധം കൂടിയുണ്ടായി. ബേത്ത്ലേഹെമിൽ
നിന്നുള്ള യാരെ- ഓരെഗീമിൻെറ പുത്രനായ
എൽഹാനാൻ ഗത്യനായ ഗോല്യാത്തിനെ
വധിച്ചു. നെയ്ത്തുകാരൻെറ തണ്ടുപോലെ ഭാര
മേറിയതായിരുന്നു അവൻെറ കുന്തം.
20ഗത്തിൽവച്ച് മറ്റൊരു യുദ്ധമുണ്ടായി.
ഓരോ കൈയിലും ആറു വിരലുകൾ വീതവും
ഓരോ കാലിലും ആറു വിരലുകൾ വീതവും
ഉള്ള ഒരു ഭീമാകാരനുണ്ടായിരുന്നു. ആകെ ഇരു
പത്തിനാലു വിരലുകൾ. അയാളും രാക്ഷസ
ന്മാരിലൊരാളായിരുന്നു. 21അയാൾ യിസ്രായേ
ലുകാരെ വെല്ലുവിളിക്കുകയും പരിഹസിക്കു
കയും ചെയ്തെങ്കിലും ദാവീദിൻെറ സഹോദര
നായ ശിമെയിയുടെ പുത്രൻ യോനാഥാൻ
അയാളെ വധിച്ചു. 22ഇവർ നാലു പേരും ഗത്തു
കാരായ രാക്ഷസന്മാരായിരുന്നു. അവരെയെ
ല്ലാം ദാവീദും ഭടന്മാരും വധിച്ചു.

### യഹോവയെ സ്തുതിക്കുന്ന ദാവീദിൻെറ ഗാനം

22 യഹോവ തന്നെ ശൌലിൽനിന്നും മറ്റു
ശത്രുക്കളിൽനിന്നും രക്ഷിച്ചപ്പോൾ ദാ
വീദ് ഈ ഗാനം പാടി.

---

**എന്നാൽ ... ചെയ്തിരുന്നു** തങ്ങൾ പരസ്പരം കുടുംബങ്ങളെആക്രമിക്കില്ലെന്ന് ദാവീദും യോനാഥാനും സത്യം ചെയ്തിരുന്നു. 1 ശമൂ. 20:12,42 കാണുക.

2യഹോവ എൻെറ പാറയാകുന്നു. എൻെറ
കോട്ട, എൻെറ രക്ഷാസ്ഥാനം. 3അവനാകുന്നു
എൻെറ ദൈവം, അഭയത്തിനു ഞാനോടിയെ
ത്തിയ പാറ. ദൈവം എൻെറ കവചമാകുന്നു.
അവൻെറ ശക്തി എന്നെ രക്ഷിക്കുന്നു.
യഹോവ കുന്നിൻമുകളിലുള്ള എൻെറ സുര
ക്ഷിതസ്ഥലവും സങ്കേതവുമാകുന്നു. ക്രൂര
ശത്രുക്കളിൽനിന്നും അവനെന്നെ രക്ഷിക്കുന്നു.
4യഹോവ സ്തുത്യർഹനാണ്. അവനെ
ഞാൻ സഹായത്തിനു വിളിച്ചു. ശത്രുക്കളിൽ
നിന്ന് എന്നെ അവൻ രക്ഷിക്കുകയും ചെയ്തു!
5എൻെറ ശത്രുക്കൾ എന്നെ കൊല്ലാൻ ശ്രമിക്കുക
യായിരുന്നു! മരണത്തിൻെറ തിരമാലകൾ
എനിക്കു ചുറ്റും പൊട്ടിവീഴുന്നുണ്ടായിരുന്നു. മര
ണത്തിൻെറ ആ സ്ഥലത്തേക്കു എന്നെ കൊണ്ടു
പോകുന്ന ഒരു പ്രളയത്തിൽ ഞാൻ പെട്ടു.
6നരകപാശങ്ങൾ എനിക്കു ചുറ്റും. എനിക്കു
മുമ്പിൽ മരണക്കെണികൾ.
7കെണിയിൽപെട്ട ഞാൻ സഹായത്തിന്
ദൈവത്തെ വിളിച്ചു. അതെ, ഞാനെൻെറ ദൈ
വത്തെ വിളിച്ചു. ദൈവം അവൻെറ ആലയ
ത്തിലുണ്ടായിരുന്നു. എൻെറ ശബ്ദം അവൻ
കേട്ടു. സഹായത്തിനുള്ള എൻെറ നിലവിളി
അവൻ കേട്ടു. 8അപ്പോൾ ഭൂമി കുലുങ്ങിവിറച്ചു,
സ്വർഗ്ഗത്തിൻെറ അടിത്തറ വിറച്ചു. എന്തു
കൊണ്ടെന്നാൽ, യഹോവ കോപാകുലനായി!
9ദൈവത്തിൻെറ മൂക്കിൽനിന്നും പുകവന്നു.
ആളുന്ന അഗ്നി ദൈവത്തിൻെറ വായിൽ
നിന്നും പുറപ്പെട്ട് ദഹിപ്പിച്ചു. അവനിൽനിന്നും
തീക്കനലുകൾ ജ്വലിച്ചു. 10യഹോവ ആകാശം
തുറന്ന് ഇറങ്ങിവന്നു! ഇരുണ്ട, കട്ടിപിടിച്ച ഒരു
മേഘത്തിലവൻ നിന്നു! 11അവൻ പറക്കുകയാ
യിരുന്നു, പറക്കുന്ന കെരൂബുമാലാഖകൾക്കു
മേലിരുന്ന്, കാറ്റിൽ സഞ്ചരിക്കുകയായിരുന്നു.
12തനിക്കു ചുറ്റുമുള്ള കാർമേഘംകൊണ്ട്
കൂടാരംപോലെ യഹോവ തന്നെ പൊതിഞ്ഞു.
വെള്ളത്തെ അവൻ ഇരുണ്ട ഇടിമേഘങ്ങളിൽ
നിറച്ചു. 13കൽക്കരിക്കനലുകൾ പറക്കുമ്പോലെ
അവനു ചുറ്റുമുള്ള തീഷ്ണപ്രകാശം ചിതറുന്നു!
14ആകാശത്തിൽനിന്നും യഹോവ ഇടിമുഴ
ക്കി! അത്യുന്നതനായ ദൈവം തൻെറ ശബ്ദം
കേൾപ്പിച്ചു. 15യഹോവ തൻെറ അമ്പുകളെയ്ത്
ശത്രുക്കളെ ചിതറിച്ചു. യഹോവ മിന്നലിനെ
അയയ്ക്കുകയും ആശയക്കുഴപ്പത്താൽ ജനങ്ങൾ
ചിതറുകയും ചെയ്തു. 16യഹോവേ അങ്ങ്
ശക്തമായി സംസാരിച്ചു, നിൻെറ വായിൽ
നിന്നും പുറപ്പെട്ട ശക്തമായ കാറ്റ് വെള്ളത്തെ
പിറകോട്ടു തള്ളി. സമുദ്രത്തിൻെറ അടിത്തട്ടു
ഞങ്ങൾക്കു കാണായി. ഭൂമിയുടെ അടിത്തറ
ഞങ്ങൾക്കു വെളിപ്പെട്ടു. 17യഹോവയെന്നെ
സഹായിക്കുകയും ചെയ്തു. യഹോവ മുക
ളിൽനിന്നും താഴെയെത്തി. യഹോവ എന്നെ
കൈപിടിച്ച് കയങ്ങളിൽനിന്നു വലിച്ചെടുത്തു.
18എൻെറ ശത്രുക്കൾ എന്നെക്കാൾ കരുത്തരായി
രുന്നു. അവർ എന്നെ വെറുത്തു. എൻെറ ശത്രു
ക്കൾ എന്നെക്കാൾ കരുത്തരായതിനാൽ ദൈവം
എന്നെ രക്ഷിച്ചു.
19എൻെറ ശത്രുക്കൾ എന്നെ ആക്രമിക്കുകയും
ഞാൻ കുഴപ്പത്തിലാകുകയും ചെയ്തു.
എന്നാൽ എൻെറ പിന്തുണയ്ക്കു യഹോവയു
ണ്ടായിരുന്നു! 20യഹോവയെന്നെ സ്നേഹി
ക്കുന്നു, അതിനാൽ അവനെന്നെ രക്ഷിച്ചു. അവ
നെന്നെ സുരക്ഷിതസ്ഥാനത്തേക്കു കൊണ്ടു
പോയി.
21യഹോവ എനിക്കെൻെറ പ്രതിഫലം നൽ
കും. എന്തെന്നാൽ ശരിയായതു ഞാൻ ചെയ്തു.
തെറ്റായതൊന്നും ഞാൻ ചെയ്യാത്തതിനാൽ
അവനെനിക്കു നന്മകളേ ചെയ്യൂ. 22എന്തുകൊ
ണ്ടെന്നാൽ ഞാൻ യഹോവയെ അനുസരിച്ചു!
ഞാനെൻെറ ദൈവത്തിനെതിരെ പാപം ചെ
യ്തില്ല.
23യഹോവയുടെ നിശ്ചയങ്ങൾ ഞാൻ
എപ്പോഴും ഓർക്കും. അവൻെറ നിയമങ്ങൾ
ഞാനനുസരിക്കുന്നു! 24അവൻെറ മുമ്പിൽ
ഞാൻ ശുദ്ധനും നിഷ്കളങ്കനുമായിരിക്കുന്നു. 25അ
തിനാൽ യഹോവ എനിക്കെൻെറ പ്രതിഫലം
നൽകും! എന്തുകൊണ്ടെന്നാൽ ഞാൻ ശരിയായ
താണു ചെയ്തത്! അവൻെറ ദൃഷ്ടിയിൽ ഞാൻ
തെറ്റൊന്നും ചെയ്തിട്ടില്ല. അതിനാലവൻ
എനിക്കുവേണ്ടി നന്മകൾ ചെയ്യുന്നു. 26ഒരുവൻ
നിങ്ങളെ യഥാർത്ഥത്തിൽ സ്നേഹിക്കുന്നെ
ങ്കിൽ നിങ്ങളുടെ യഥാർത്ഥസ്നേഹം അവ
നോടു കാട്ടണം. ഒരുവൻ നിങ്ങളോട് വിശ്വ
സ്തത പുലർത്തുന്നെങ്കിൽ നിങ്ങളും അവ
നോടു വിശ്വസ്തത പുലർത്തണം. 27യഹോ
വേ, നന്മയും ശുദ്ധതയുമുള്ളവന് നീ നല്ലവനും
ശുദ്ധനുമാകുന്നു. എന്നാൽ കുടിലനോടു നീ
കുടിലത കാട്ടുന്നു. സമർത്ഥനെക്കാൾ നീ
സമർത്ഥനുമാകുന്നു.
28യഹോവേ, വിനീതരെ നീ സഹായിക്കുന്നു,
പക്ഷേ അഹങ്കാരികളെ നാണം കെടുത്തുന്നു.
29യഹോവേ, നീ എൻെറ വിളക്കാകുന്നു. എ
നിക്കു ചുറ്റുമുള്ള ഇരുട്ടിൽ യഹോവ വെളിച്ചം
വിതറുന്നു. 30യഹോവേ, അങ്ങയുടെ സഹായ
ത്താൽ എനിക്കു ഭടന്മാരോടൊപ്പം ഓടാൻ കഴി
യുന്നു. ദൈവസഹായത്താൽ എനിക്കു ശത്രു
ക്കളുടെ കോട്ടയിൽ കയറാനാകുന്നു. 31ദൈവ
ത്തിൻെറ ശക്തി സമ്പൂർണ്ണം. യഹോവയുടെ
വാക്ക് തെളിയിക്കപ്പെട്ടത്. തന്നിൽ വിശ്വസിക്കു
ന്നവരെ അവൻ സംരക്ഷിക്കുന്നു. 32യഹോവയ
ല്ലാതെ മറ്റൊരു ദൈവമില്ല. നമ്മുടെ ദൈവമ
ല്ലാതെ മറ്റൊരു പാറയില്ല. 33ദൈവമാണെൻെറ
ശക്തിദുർഗ്ഗം. നിർമ്മലന്മാരെ അവൻ നേരായ
വഴിക്കു നയിക്കുന്നു. 34കലമാനെപ്പോലെ വേഗ
ത്തിലോടുവാൻ ദൈവമെന്നെ സഹായിക്കുന്നു!
ഉന്നതസ്ഥാനങ്ങളിൽ അവനെന്നെ പരിപാലി
ക്കുന്നു. 35ദൈവമെന്നെ യുദ്ധം പരിശീലിപ്പിക്കു
ന്നു. അതിനാൽ എൻെറ കൈകൾക്ക് കരുത്തുറ്റ
വില്ലുകൾപോലും കുലയ്ക്കാം.
36ദൈവമേ, വിജയത്തിനായി നീയെന്നെ
സംരക്ഷിക്കുകയും സഹായിക്കുകയും ചെയ്തു.
എൻെറ ശത്രുക്കളെ തോല്പിക്കാൻ നീയെന്നെ
സഹായിച്ചു. 37അടിപതറാതെ ഓടുന്നതിന്
എൻെറ കാലുകളെയും കണങ്കാലുകളെയും
ശക്തമാക്കൂ. 38എൻെറ ശത്രുക്കൾ നശിപ്പിക്ക
പ്പെടുംവരെ എനിക്കവരെ ഓടിക്കണം! അവർ
നശിപ്പിക്കപ്പെടുംവരെ ഞാൻ തിരിച്ചു വരില്ല!
39ഞാനെൻെറ ശത്രുക്കളെ നശിപ്പിച്ചു. ഞാന
വരെ തോല്പിച്ചു. അവരിനി എഴുന്നേൽക്കില്ല.
അതെ, ശത്രുക്കളെൻെറ കാൽക്കീഴിൽ വീണു
.40ദൈവമേ, യുദ്ധത്തിൽ നീയെന്നെ കരുത്തനാ
ക്കി. എൻെറ ശത്രുക്കളെ നീ എൻെറ മുമ്പിൽ
വീഴ്ത്തി. 41യഹോവേ, എൻെറ ശത്രുക്കൾ
പിന്തിരിഞ്ഞോടാൻ നീ ഇടയാക്കി. അപ്പോൾ
ഞാൻ അവരെ പിന്തുടരുകയും നശിപ്പിക്കു
കയും ചെയ്തു. 42യഹോവേ, എൻെറ ശത്രു
ക്കൾ സഹായത്തിനായി കേണെങ്കിലും അ
വരെ സഹായിക്കാൻ ആരും ഉണ്ടായില്ല. ദൈവ

ത്തെപ്പോലും അവർ വിളിച്ചെങ്കിലും അവൻ
അവരോടു പ്രതികരിച്ചില്ല.
43എന്റെ ശത്രുക്കളെ ഞാൻ തച്ചുടച്ചു.
അവർ നിലത്തെ പൊടിപോലെയായിത്തീ
ർന്നു. വഴിയിലെ പൊടിപോലെ ഞാനവരെ
തകർത്ത് അവർക്കു മീതെ കൂടി നടന്നു. 44എനി
ക്കെതിരെ യുദ്ധം ചെയ്തവരിൽനിന്നും നീയെ
ന്നെ രക്ഷിച്ചു. ആ ജനതകൾക്കുമേൽ നീയെ
ന്നെ രാജാവാക്കി. എനിക്കറിഞ്ഞുകൂടാത്തവർ
ഇപ്പോഴെന്റെ സേവകർ!
45മറ്റു നാടുകളിലുള്ളവർ എന്നെ അനുസരി
ക്കുന്നു! എന്നെപ്പറ്റി കേട്ടപ്പോൾ പെട്ടെന്ന് അവ
രെന്നെ അനുസരിക്കുന്നു. ആ വിദേശികൾ
എന്നെ ഭയക്കുന്നു! 46ആ വിദേശികൾ ഭയന്നു
വിറച്ചു. അവർ പേടിച്ചുവിറച്ചുകൊണ്ട് തങ്ങ
ളുടെ ഒളിയിടങ്ങളിൽ നിന്നിറങ്ങി വരുന്നു.
47യഹോവ ജീവിക്കുന്നു. ഞാനെന്റെ പാറയെ
വാഴ്ത്തുന്നു! ദൈവം മഹത്വപ്പെട്ടവൻ! എന്നെ
രക്ഷിക്കുന്ന പാറയാണവൻ. 48എനിക്കായി
എന്റെ ശത്രുക്കളെ ശിക്ഷിച്ച ദൈവം. അവൻ
ജനങ്ങളെ എന്റെ ഭരണത്തിൻ കീഴിലാക്കി.
49ദൈവമേ, എന്റെ ശത്രുക്കളിൽനിന്നും നീ
യെന്നെ രക്ഷിച്ചു. എനിക്ക് എതിരുനിന്നവരെ
തോല്പിക്കാൻ നീയെന്നെ സഹായിച്ചു. ദുഷ്ട
ന്മാരിൽനിന്നും നീയെന്നെ രക്ഷിച്ചു!
50ദൈവമേ, അതിനാൽ ഞാൻ നിന്നെ
രാഷ്ട്രങ്ങൾക്കിടയിൽ വാഴ്ത്തുന്നു. അതിനാ
ലാണു നിന്റെ നാമത്തിൽ ഞാൻ സ്തോത്ര
ങ്ങൾ ആലപിക്കുന്നത്.
51അനേകം യുദ്ധങ്ങളിൽ ജയിക്കാൻ ദൈവം
തന്റെ രാജാവിനെ സഹായിക്കുന്നു! തന്റെ
അഭിഷിക്തരാജാവിനോടു യഹോവ തന്റെ
യഥാർത്ഥസ്നേഹം കാട്ടുന്നു. ദാവീദിനോടും
അവന്റെ പിൻഗാമികളോടും അവൻ നിത്യ
മായി വിശ്വസ്തനായിരിക്കും!

### ദാവീദിന്റെ അന്ത്യവാക്കുകൾ

23 ദാവീദിന്റെ അന്ത്യമൊഴികൾ: യിശ്ശായി
യുടെ പുത്രനായ ദാവീദിന്റെ സന്ദേ
ശം. ദൈവം മഹാനാക്കിയ മനുഷ്യന്റെ സന്ദേ
ശം. യാക്കോബിന്റെ ദൈവത്തിന്റെ നിയുക്ത
രാജാവാണവൻ. യിസ്രായേലിന്റെ മധുര
ഗായകൻ 2യഹോവയുടെ ആത്മാവ് എന്നി
ലൂടെ സംസാരിച്ചു. അവന്റെ വാക്കുകളായി
രുന്നു എന്റെ നാവിൽ. 3യിസ്രായേലിന്റെ
ദൈവം സംസാരിച്ചു, യിസ്രായേലിന്റെ പാറ
എന്നോടു അരുളിച്ചെയ്തു, “നീതിപൂർവ്വമായി
ജനതയെ ഭരിക്കുന്നവൻ, ദൈവത്തെ ആദരിച്ചു
കൊണ്ടു ഭരിക്കുന്നവൻ ആരായാലും
4അയാൾ ഉദയപ്രകാശം പോലെ; മേഘങ്ങളി
ല്ലാത്ത തെളിഞ്ഞ പ്രഭാതംപോലെയായിരിക്കു
മയാൾ. മഴയ്ക്കു ശേഷമുള്ള സൂര്യപ്രകാശം
പോലെ. ഭൂമിയിൽ ഇളംപുല്ലു കിളിർപ്പിക്കുന്ന
മഴപോലെ.” 5ദൈവം എന്റെ കുടുംബത്തെ
ശക്തവും സുരക്ഷിതവുമാക്കി. അവൻ ഞാനു
മായി നിത്യമായ ഒരു കരാറുണ്ടാക്കി. ഈ കരാർ
എല്ലാത്തരത്തിലും നല്ലതും സുരക്ഷിതവുമാ
ണെന്ന് അവൻ ഉറപ്പാക്കി. തീർച്ചയായും അവ
നെനിക്കു വിജയം നൽകുകയും എന്റെ ആശ
കൾ സഫലമാക്കുകയും ചെയ്യും.
6എന്നാൽ ദുഷ്ടന്മാർ മുൾപ്പടർപ്പു പോലെ.
ജനങ്ങൾ മുള്ളിൽ പിടിക്കാറില്ല. അവരത് ദൂരെ
യെറിയും. 7അതിൽ തൊട്ടവനെ തടിയിലും
ഓടിലുമുണ്ടാക്കിയ കുന്തങ്ങൾ പോലെ അത്
മുറിവേല്പിക്കും. അതെ, അവർ മുള്ളുപോലെ.
അവർ തീയിലെറിയപ്പെടും. അവർ പൂർണ്ണ
മായും ദഹിപ്പിക്കപ്പെടും.

### ദാവീദിന്റെ സൈന്യം

8ദാവീദിന്റെ ഭടന്മാർ ഇവരൊക്കെ: തഹ്കെ
മോന്യനായ യോശേബ് ബശ്ശേബേത്ത്. മൂന്നു
വീരന്മാരുടെ നായകനായിരുന്നു ബശ്ശേബേ
ത്ത്. എസ്നൃനായ അദീനോ എന്നും അയാൾ
വിളിക്കപ്പെട്ടിരുന്നു. അയാളൊരിക്കൽ എണ്ണൂറു
പേരെ ഒരുമിച്ചു വധിച്ചു.
9അടുത്തത്, ദോദായുടെ പുത്രൻ എലെയാ
സാർ. അഹോവക്കാരൻ, ഫെലിസ്ത്യനെ വെ
ല്ലു വിളിച്ചപ്പോൾ ദാവീദിനോടൊപ്പമുണ്ടായി
രുന്ന മൂന്നു വീരന്മാരിലൊരുവനായിരുന്നു എ
ലെയാസാർ. യുദ്ധത്തിനായി അവൻ ഒത്തുകൂ
ടിയെങ്കിലും യിസ്രായേൽഭടന്മാർ ഓടിക്ക
ളഞ്ഞു. 10വളരെ ക്ഷീണിതനാവുംവരെ എലെ
യാസാർ ഫെലിസ്ത്യരോടു യുദ്ധം ചെയ്തു.
എന്നാലയാൾ വാളിൽ മുറുകെപ്പിടിച്ച് യുദ്ധം
തുടർന്നു. അന്ന് യഹോവ യിസ്രായേലിന് ഒരു
മഹാവിജയം സമ്മാനിച്ചു. എലെയാസാർ
യുദ്ധം ജയിച്ച ഉടനെ സൈന്യം ഓടിയെത്തി.
എന്നാൽ ശത്രുക്കളുടെ ശവങ്ങളിൽനിന്നും
സാധനങ്ങൾ കൊള്ളയടിക്കാനായിരുന്നു
അവർ വന്നത്.
11അടുത്തത് ഹാരാരുകാരനായ അഗീയുടെ
പുത്രൻ ശമ്മാ. ഫെലിസ്ത്യർ യുദ്ധത്തിനൊരു
മ്പെട്ടു വന്നു. നിറയെ പയറുള്ള വയലിലാണ്
അവർ യുദ്ധം ചെയ്തത്. അവർ ഫെലിസ്ത്യ
രിൽ നിന്നോടിപ്പോയി. 12എന്നാൽ ശമ്മാ വയ
ലിന്റെ നടുക്കു നിലയുറപ്പിച്ച് അവരെ നേരി
ട്ടു. അയാൾ ഫെലിസ്ത്യരെ തോല്പിച്ചു. യഹോ
വ അന്നു യിസ്രായേലിന് ഒരു മഹാവിജയം
സമ്മാനിച്ചു.

### മൂന്നു വീരന്മാർ

13ഒരിക്കൽ ദാവീദ് അദുല്ലാംഗുഹയുടെ മുമ്പി
ലും ഫെലിസ്ത്യസേന താഴെ രെഫായീം
താഴ്വരയിലുമായിരുന്നു. മുപ്പതു വീരന്മാരിൽ
മൂന്നുപേർ നിലത്തിഴഞ്ഞ് ഗുഹയിലെത്തി
ദാവീദിനോടു ചേർന്നു.
14മറ്റൊരിക്കൽ ദാവീദ് കോട്ടയ്ക്കുള്ളിലും ഫെ
ലിസ്ത്യസൈന്യം ബേത്ത്ലേഹെമിലുമായി
രുന്നു. 15ദാവീദിന് തന്റെ സ്വന്തം പട്ടണ
ത്തിലെ വെള്ളം കുടിക്കാനാഗ്രഹമുണ്ടായി.
ദാവീദു പറഞ്ഞു, “ബേത്ത്ലേഹെം നഗരകവാ
ടത്തിനടുത്തുള്ള കിണറ്റിൽനിന്നും ആരെ
ങ്കിലും എനിക്കു കുറെ വെള്ളം കൊണ്ടുവന്നു
തന്നെങ്കിൽ!” ദാവീദിന് സത്യത്തിൽ അതിന്റെ
ആവശ്യമില്ലായിരുന്നു. അയാൾ അങ്ങനെ പറ
ഞ്ഞുവെന്നേയുള്ളൂ.
16എന്നാൽ മൂന്നുവീരന്മാരും ഫെലിസ്ത്യസേ
നയ്ക്കിടയിലൂടെ യുദ്ധം ചെയ്തു മുന്നേറി.
അവർ മൂവരും ബേത്ത്ലേഹെം നഗരകവാട
ത്തിങ്കലെ കിണറ്റിൽനിന്നും കുറെ വെള്ളമെ
ടുത്തു. അനന്തരം അവർ മൂവരും ആ വെള്ളം
ദാവീദിനു കൊണ്ടുകൊടുത്തു. എന്നാൽ ദാവീദ്
അത് കുടിച്ചില്ല. അയാൾ ആ വെള്ളം യഹോവ
യ്ക്ക് ഒരു വഴിപാടായി നിലത്തൊഴിച്ചു. 17ദാ
വീദു പറഞ്ഞു, “യഹോവേ, എനിക്ക് ഈ
വെള്ളം കുടിക്കാനാവില്ല. എനിക്കായി ജീവൻ
പണയപ്പെടുത്തിയവരുടെ ചോര കുടിക്കുമ്പോ

ലെയാണത്.” അതിനാലാണ് ദാവീദ് ആ
വെള്ളം കുടിക്കാൻ മടിച്ചത്. മൂന്നു വീരന്മാരും
അത്തരം അനേകം സാഹസികകൃത്യങ്ങൾ
ചെയ്തു. 18സെരൂയയുടെ പുത്രനായ യോവാ
ബിന്റെ സഹോദരനായിരുന്നു അബീശായി.
മൂന്നു വീരന്മാരുടെ നേതാവായിരുന്നു അബീ
ശായി. മുന്നൂറു ശത്രുക്കളെ കുന്തമുപയോഗിച്ച്
അബീശായി വധിച്ചു. 19മൂന്നു വീരന്മാരെ
പ്പോലെ അയാൾ പ്രസിദ്ധനായി. അവരിൽ
ഒരുവനല്ലായിരുന്നിട്ടും അയാൾ അവരുടെ
നായകനായി.
20അടുത്തത് യെഹോയാദയുടെ പുത്രനായ
ബെനായാവ്. അതിശക്തനായ ഒരാളുടെ പുത്ര
നായിരുന്നു അയാൾ. കബ്സേലുകാരനായി
രുന്നു അയാൾ. ബെനായാവ് ഒട്ടനവധി ധീര
കൃത്യങ്ങൾ ചെയ്തു. മോവാബുകാരനായ അരീ
യേലിന്റെ രണ്ടു പുത്രന്മാരെ ബെനായാവ്
വധിച്ചു. ഒരു ദിവസം മഞ്ഞുപെയ്യവേ, ഒരു
ഗുഹയിലേക്ക് ഇറങ്ങിച്ചെന്ന ബെനായാവ്
അവിടെയുണ്ടായിരുന്ന ഒരു സിംഹത്തെ
വധിച്ചു. 21അതികായനായ ഒരു ഈജിപ്തു
ഭടനെയും ബെനായാവ് വധിച്ചു. ഈജിപ്തു
കാരന്റെ കയ്യിൽ ഒരു കുന്തമുണ്ടായിരുന്നു.
എന്നാൽ ബെനായാവിന്റെ കയ്യിൽ ഒരു വടി
മാത്രമേ ഉണ്ടായിരുന്നുള്ളൂ. ബെനായാവ് ഈജി
പ്തുകാരന്റെ കൈയിൽനിന്നും അയാളുടെ
കുന്തം തട്ടിപ്പറിച്ചു. അനന്തരം ബെനായാവ്
ആ കുന്തംകൊണ്ട് ഈജിപ്തുകാരനെ വധി
ച്ചു. 22യെഹോയാദയുടെ പുത്രനായ ബെനാ
യാവ് അങ്ങനെ അനവധി ധീരകൃത്യങ്ങൾ
ചെയ്തു. മൂന്നു വീരന്മാരെപ്പോലെ തന്നെ
പ്രസിദ്ധനായിരുന്നു അയാൾ. 23അയാൾ
മുപ്പതു വീരന്മാരെക്കാൾ കീർത്തിമാനായി. എ
ന്നാൽ മൂന്നു വീരന്മാരിലൊരുവനാകാൻ അ
യാൾക്കു കഴിഞ്ഞില്ല. ദാവീദ് ബെനായാവിനെ
തന്റെ അംഗരക്ഷകരുടെ നേതാവാക്കി.

## മുപ്പതു വീരന്മാർ

24യോവാബിന്റെ സഹോദരനായ അസാ
ഹേൽ മുപ്പതു വീരന്മാരിൽ ഒരുവനായിരുന്നു.
മുപ്പതു വീരന്മാരുടെ സംഘത്തിലെ മറ്റുള്ളവർ
ഇവരായിരുന്നു: ബേത്ത്ലേഹെംകാരനായ ദോ
ദോവിന്റെ പുത്രനായ എൽഹാനാൻ; 25ഹരോ
ദ്യനായ ശമ്മാ; ഹരോദ്യനായ എലീക്കാ; 26പൽ
ത്യനായ ഹേലെസ്; തെക്കോവ്യക്കാരനായ
ഇക്കേശിന്റെ പുത്രനായ ഈരാ; 27അനഥോത്യ
ക്കാരനായ അബീയേസെർ; ഹൂശാത്യനായ മെ
ബുന്നായി; 28അഹോഹ്യനായ സൽമോൻ; നെ
ത്തോഫാത്യനായ മഹാരായി; 29നെത്തോഫാ
ത്യക്കാരനായ ബാനയുടെ പുത്രനായ ഹെ
ലെദ്; ബെന്യാമീന്യരുടെ ഗിബെയയിൽനി
ന്നുള്ള രീബായിയുടെ പുത്രനായ ഇത്ഥായി;
30പിരാതോന്യനായ ബെനായാവ്; ഗാശ് അരു
വികളിൽ നിന്നുള്ള ഹിദ്ദായി; 31അർബാത്യ
നായ അബീ-അൽബോൻ; ബർഹൂമ്യനായ
അസ്മാവെത്ത്; 32ശാൽബോന്യനായ എല്യ
ഹ്ബാ; യാശേന്റെ പുത്രന്മാർ; 33ഹരാര്യനായ
ശമ്മയുടെ പുത്രനായ യോനാഥാൻ; ഹരാര്യ
നായ ശാരാരിന്റെ പുത്രനായ അഹീരാം; 34മാ
ഖാത്യനായ അഹശ്ബായിയുടെ പുത്രനായ
എലീഫേലെത്; ഗിലോന്യനായ അഹീഥോ
ഫെലിന്റെ പുത്രനായ എലീയാം; 35കർമ്മേല്യ
നായ ഹെസ്രോ; അർബ്യനായ പാറായി;
36സോബയിൽനിന്നുള്ള നാഥാന്റെ പുത്ര
നായ യിഗാൽ; ഗാദ്യനായ ബാനി; 37അമ്മോന്യ
നായ സേലെക്ക്; സെരൂയയുടെ പുത്രനായ
യോവാബിന്റെ കവചവാഹകനായ ബെരോ
ത്യയിൽ നിന്നുള്ള നഹരായി; 38യിത്രിയനായ
ഈരാ; യിത്രിയനായ ഗാരേബ്; 39ഹിത്യനായ
ഊരീയാവ് അവരാകെ മുപ്പത്തിയേഴുപേർ.

## തന്റെ സൈന്യത്തെ എണ്ണുവാൻ ദാവീദ് നിശ്ചയിക്കുന്നു

24 യഹോവ വീണ്ടും യിസ്രായേലിനു
നേർക്ക് കോപിഷ്ടനായി. യഹോവ
ദാവീദിനെ യിസ്രായേൽജനതയ്ക്കെതിരാക്കി.
ദാവീദു പറഞ്ഞു,“ചെന്ന് യിസ്രായേലുകാരു
ടെയും യെഹൂദക്കാരുടെയും എണ്ണമെടുക്കുക.”
2ദാവീദുരാജാവ് സേനാനായകനായ യോ
വാബിനോടു പറഞ്ഞു, “ദാൻ മുതൽ ബേർ-
ശേബവരെയുള്ള യിസ്രായേലിലെ ഗോത്രക്കാ
ർക്കിടയിൽ ചെന്ന് അവരെ മുഴുവൻ എണ്ണുക.
അപ്പോൾ അവരെത്രയുണ്ടെന്ന് എനിക്കറിയാ
നാകുമല്ലോ.”
3എന്നാൽ യോവാബ് രാജാവിനോടു പറ
ഞ്ഞു, “അങ്ങയുടെ ദൈവമാകുന്ന യഹോവ
അങ്ങയുടെ ജനതയെ നൂറു മടങ്ങാക്കിത്തരട്ടെ.
അവർ എത്രയെങ്കിലുമായിക്കൊള്ളട്ടെ! അങ്ങ
യ്ക്കു അതു കാണുവാനും ഇടയാകട്ടെ. പിന്നെ
ന്തിനാണങ്ങ് ഇതു ചെയ്യുന്നത്?”
4ദാവീദുരാജാവ് ജനങ്ങളുടെ എണ്ണമെടു
ക്കാൻ യോവാബിനോടും മറ്റു സേനാധിപന്മാ
രോടും ശക്തമായി കല്പിച്ചു. അതിനാൽ യോ
വാബും സൈന്യാധിപന്മാരും യിസ്രായേൽ
ജനതയുടെ എണ്ണമെടുക്കാൻ പുറപ്പെട്ടു. 5അ
വർ യോർദ്ദാൻനദി കടന്നു. അരോവേരിൽ
അവർ പാളയമടിച്ചു. യസേരിനുള്ള മാർഗ്ഗ
മദ്ധ്യേ ഗാദുതാഴ്വരയുടെ മദ്ധ്യത്തിലായിരുന്ന
നഗരത്തിന്റെ വലതുവശത്തായിരുന്നു അവ
രുടെ പാളയം.
6അനന്തരം അവർ ഗിലെയാദിലേക്കും താ
ഹ്തീം-ഹൊദ്ശി പ്രദേശത്തേക്കും പോയി. അ
വർ ദാൻ-യാനിലേക്കും ചുറ്റിവളഞ്ഞ് സീദോ
നിലേക്കും പോയി. 7ടൈറിലെ കോട്ടയിലേ
ക്കവർ പോയി. ഹിവ്യരുടെയും കനാന്യരുടെ
യും എല്ലാ നഗരങ്ങളിലേക്കും അവർ പോയി.
തെക്കൻയെഹൂദാ, ബേർ-ശേബാ എന്നിവിടങ്ങ
ളിലേക്കും അവർ പോയി. 8ഒൻപതുമാസവും
ഇരുപതു ദിവസവും കഴിഞ്ഞപ്പോൾ അവർ
സകല സ്ഥലങ്ങളിലേക്കും പോയിക്കഴിഞ്ഞിരു
ന്നു. ഒൻപതു മാസങ്ങളും ഇരുപതു ദിവസ
ങ്ങളും കഴിഞ്ഞപ്പോൾ അവർ യെരൂശലേമിൽ
മടങ്ങിയെത്തി.
9യോവാബ് ജനങ്ങളുടെ പട്ടിക രാജാവിനു
നൽകി. യിസ്രായേലിൽ വാളെടുക്കുന്ന എട്ടു
ലക്ഷം യോദ്ധാക്കളുണ്ടായിരുന്നു. യെഹൂദയിൽ
അഞ്ചുലക്ഷം പേരും.

## യഹോവ ദാവീദിനെ ശിക്ഷിക്കുന്നു

10ജനങ്ങളുടെ എണ്ണമെടുത്തതിനു ശേഷം
ദാവീദിനു തന്റെ പ്രവൃത്തിയിൽ ലജ്ജ
തോന്നി. ദാവീദ് ദൈവത്തോടു പറഞ്ഞു,
“ഞാൻ എന്റെ ചെയ്തികൊണ്ട് കൊടും
പാപം ചെയ്തിരിക്കുന്നു! ദൈവമേ, എന്റെ
പാപം പൊറുക്കണമെന്ന് ഞാനങ്ങയോടു
യാചിക്കുന്നു! ഞാൻ വലിയ മണ്ടത്തരമാണു
കാട്ടിയത്.”

11പ്രഭാതത്തിൽ ദാവീദ് എഴുന്നേറ്റപ്പോൾ
ദാവീദിന്റെ ദർശകനായ ഗാദിന് ദൈവ
ത്തിന്റെ വചനം ലഭിച്ചു. 12ദൈവം ഗാദിനോടു
പറഞ്ഞു, "ദാവീദിനോടു ചെന്നു പറയുക,
'ദൈവമിങ്ങനെ പറയുന്നു. നിനക്കു ഞാൻ
മൂന്നു കാര്യങ്ങൾ സമർപ്പിക്കുന്നു. ഞാൻ
നിനക്കു വേണ്ടി അതിൽ എന്തുചെയ്യണമെന്നു
തെരഞ്ഞെടുക്കുക.'"

13ഗാദ് ദാവീദിന്റെയടുത്തുചെന്നു പറ ഞ്ഞു,
"ഇതിൽ ഒരു കാര്യം തെരഞ്ഞെടുക്കുക. നിനക്കും
നിന്റെ രാജ്യത്തും ഏഴുവർഷം പട്ടി ണി
ഉണ്ടാകണോ? അതോ മൂന്നു മാസം നിന്റെ
ശത്രുക്കൾ നിന്നെ ഓടിക്കണോ? അതുമ
ല്ലെങ്കിൽ നിന്റെ രാജ്യത്ത് മൂന്നു ദിവസ
ത്തേക്കു രോഗങ്ങൾ വേണോ? ആലോചിച്ച്,
എന്നെ അയച്ച ദൈവത്തോടു ഞാനെന്തു
കാര്യമാണു പറയേണ്ടതെന്നു പറയുക."

14ദാവീദ് ഗാദിനോടു പറഞ്ഞു, "ഞാൻ ശരി
ക്കും വലിയ കുഴപ്പത്തിലാണ്. എന്നാൽ ദൈവം
കാരുണ്യവാനാണ്. അതിനാൽ ദൈവമെന്നെ
ശിക്ഷിക്കട്ടെ. മനുഷ്യരാൽ ഞാൻ ശിക്ഷിക്കപ്പെ
ടാതിരിക്കട്ടെ."

15അതിനാൽ യഹോവ യിസ്രായേലിലേക്കു
രോഗങ്ങളയച്ചു. അതു പ്രഭാതം മുതൽ ഒരു
നിർദ്ദിഷ്ടസമയം വരെ തുടർന്നു. ദാൻ മുതൽ
ബേർ -ശേബ വരെ എഴുപതിനായിരം പേർ
മരിച്ചു. 16യെരൂശലേം നശിപ്പിക്കാൻ ദൂതൻ
അതിനുമേൽ തന്റെ കരമുയർത്തി. എന്നാൽ
യഹോവയ്ക്ക് ഈ ദാരുണസംഭവങ്ങളിൽ മന
സ്സലിഞ്ഞു. ജനങ്ങളെ കൊന്നുകൊണ്ടിരുന്ന
ദൂതനോടു യഹോവ പറഞ്ഞു,"മതി! നിന്റെ
കൈ താഴ്ത്തുക." യെബൂസ്യനായ അരവ്ന
യുടെ മെതിക്കളത്തിലായിരുന്നു ദൂതൻ നിന്നിരു
ന്നത്.

### അരവ്നയുടെ മെതിക്കളം ദാവീദ് വാങ്ങുന്നു

17ജനങ്ങളെ വധിച്ച ദൂതനെ ദാവീദ് കണ്ടു.
ദാവീദ് യഹോവയോടു സംസാരിച്ചു, ദാവീദു
പറഞ്ഞു, "ഞാൻ പാപം ചെയ്തു! എന്നാൽ
ഈ ജനങ്ങൾ കുഞ്ഞാടുകളെപ്പോലെ എന്നെ
അനുഗമിച്ചുവെന്നേയുള്ളൂ. അവർ തെറ്റൊന്നും
ചെയ്തില്ല. നിന്റെ ശിക്ഷ എനിക്കും എന്റെ
പിതാവിന്റെ കുടുംബത്തിനും എതിരാക്കി
യാലും."

18ആ ദിവസം ഗാദ് ദാവീദിന്റെയടുക്കൽ
വന്നു. ഗാദ് ദാവീദിനോടു പറഞ്ഞു, "യെബൂ
സ്യനായ അരവ്നയുടെ മെതിക്കളത്തിൽ
ചെന്ന് അവിടെ യഹോവയ്ക്കൊരു യാഗപീഠം
പണിയുക." 19അതിനാൽ ഗാദ് തന്നോടു പറ
ഞ്ഞതുപോലെ തന്നെ ദാവീദു ചെയ്തു.
യഹോവയാവശ്യപ്പെട്ടത് ദാവീദു ചെയ്തു.
ദാവീദ് അരവ്നയെ കാണാൻ പോയി. 20അര
വ്നാ നോക്കിയപ്പോൾ ദാവീദുരാജാവും ഉദ്യോ
ഗസ്ഥന്മാരും തന്റെയടുത്തേക്കു വരുന്നതു
കണ്ടു. അരവ്നാ ഇറങ്ങിച്ചെന്ന് നമസ്കരിച്ചു.
21അരവ്നാ ചോദിച്ചു,"എന്തിനാണെന്റെ യജ
മാനനും രാജാവുമായവൻ എന്റെയടുത്തേക്കു
വന്നത്?"

ദാവീദ് മറുപടി പറഞ്ഞു, "നിന്റെ മെതി
ക്കളം വാങ്ങാൻ. അപ്പോളെനിക്കവിടെ യഹോ
വയ്ക്കു യാഗപീഠം പണിയാമല്ലോ. അപ്പോൾ
മഹാമാരി നിലയ്ക്കും."

22അരവ്നാ ദാവീദിനോടു പറഞ്ഞു,
"എന്റെ യജമാനനായ രാജാവിന് ഒരു ബലി
ക്കാവശ്യമായതെന്തും എടുക്കാമല്ലോ, ഹോമയാ
ഗത്തിനായുള്ള പശുക്കളിതാ. വിറകിനായി
മെതിപ്പലകകളും നുകങ്ങളുമുണ്ട്. 23അല്ലയോ
രാജാവേ, ഞാനെല്ലാം അങ്ങയ്ക്കു തരുന്നു!"
അരവ്നാ രാജാവിനോടു പറഞ്ഞു, "അങ്ങ
യുടെ ദൈവമാകുന്ന യഹോവ അങ്ങയിൽ
സംപ്രീതനാകട്ടെ."

24എന്നാൽ രാജാവ് അരവ്നയോടു പറഞ്ഞു,
"വേണ്ട! ഞാൻ നിന്നോടു സത്യം പറയട്ടെ,
ഞാൻ നിന്നിൽനിന്ന് ഒരു വിലയ്ക്ക് ഈ സ്ഥലം
വാങ്ങും. വില കൊടുക്കാത്തതൊന്നും ഞാൻ
എന്റെ ദൈവമാകുന്ന യഹോവയ്ക്കു ഹോമ
യാഗമർപ്പിക്കില്ല."

അങ്ങനെ ദാവീദ് മെതിക്കളവും പശുക്കളെ
യും അൻപതുശേക്കൽ വെള്ളികൊടുത്തു വാ
ങ്ങി. 25അനന്തരം ദാവീദ് അവിടെ യഹോവ
യ്ക്കൊരു യാഗപീഠം പണിതു. ദാവീദ് ഹോമ
യാഗങ്ങളും സമാധാനബലികളും അർപ്പിച്ചു.
തന്റെ രാജ്യത്തിനുവേണ്ടി ദാവീദു നടത്തിയ
പ്രാർത്ഥന യഹോവ കേട്ടു. യിസ്രായേലിൽ
രോഗം പടരുന്നതു യഹോവ അവസാനി
പ്പിച്ചു.

# 1 രാജാക്കന്മാർ

## രാജാവാകാൻ അദോനീയാവ് ആഗ്രഹിക്കുന്നു

1 ദാവീദുരാജാവിന് വളരെ പ്രായമായി.
അദ്ദേഹത്തിന് ചൂടു നിലനിർത്താനായില്ല.
ഭൃത്യന്മാർ അദ്ദേഹത്തെ പുതപ്പുകൊണ്ടു മൂടി
യെങ്കിലും അദ്ദേഹത്തിന് അപ്പോഴും തണുക്കു
ന്നുണ്ടായിരുന്നു. 2അതിനാൽ ഭൃത്യന്മാർ അദ്ദേഹ
ത്തോടു പറഞ്ഞു, “അങ്ങയെ പരിചരിക്കാൻ
നമുക്കൊരു യുവതിയെ നിയോഗിക്കാം. അവൾ
അങ്ങയോടു ചേർന്നു കിടന്ന് അങ്ങയ്ക്കു ചൂടു
പകരും.” 3അതിനാൽ ഭൃത്യന്മാർ യിസ്രായേൽ
രാജ്യമെമ്പാടും രാജാവിനു ചൂടുപകരുന്നതിന്
സുന്ദരിയായ ഒരു യുവതിയെ തെരഞ്ഞു.
അബീശഗ് എന്നു പേരായ ഒരു പെൺകുട്ടിയെ
അവർ കണ്ടെത്തി. ശൂനേംകാരിയായിരുന്നു
അവൾ. അവർ യുവതിയെ രാജാവിൻെറയടു
ത്തേക്കു കൊണ്ടുവന്നു. 4പെൺകുട്ടി അതിസു
ന്ദരിയായിരുന്നു. അവൾ രാജാവിനെ പരിചരി
ക്കുകയും ശുശ്രൂഷിക്കുകയും ചെയ്തു. പക്ഷേ
ദാവീദുരാജാവ് അവളെ പ്രാപിച്ചില്ല.
5ദാവീദുരാജാവിൻെറയും അയാളുടെ ഭാര്യ
ഹഗ്ഗീത്തിൻെറയും പുത്രനായിരുന്നു അദോനീ
യാവ്. അദോനീയാവ് വളരെ അഹങ്കരിക്കു
കയും താനാണ് പുതിയ രാജാവെന്നു തീരുമാ
നിക്കുകയും ചെയ്തു. രാജാവാകണമെന്ന്
അദോനീയാവിനു വളരെ മോഹമുണ്ടായി
രുന്നു. അതിനാലവൻ തനിക്കായി ഒരു രഥവും
കുതിരകളും തയ്യാറാക്കുകയും അമ്പതുപേരെ
തനിക്കുമുമ്പെ ഓടാൻ നിയോഗിക്കുകയും ചെ
യ്തു. 6അദോനീയാവ് വളരെ സുമുഖനായി
രുന്നു. തൻെറ സഹോദരനായ അബ്ശാലോമി
ൻെറ ശേഷം ജനിച്ചവനായിരുന്നു അദോനീ
യാവ്. എന്നാൽ ദാവീദുരാജാവ് ഒരിക്കലും
അദോനീയാവിനെ തിരുത്താൻ മുതിർന്നില്ല.
ദാവീദ് ഒരിക്കലും അവനോടു, “നീയെന്തിനാ
ണ് ഇങ്ങനെയൊക്കെ ചെയ്യുന്നത്?” എന്നു
ചോദിച്ചിട്ടില്ല.
7സെരൂയയുടെ പുത്രനായ യോവാബു
മായും പുരോഹിതനായ അബ്യാഥാരുമായും
അദോനീയാവ് സംസാരിച്ചു. അവനെ പുതിയ
രാജാവാക്കാൻ സഹായിക്കാമെന്ന് അവർ
വാക്കു കൊടുത്തു. 8പക്ഷേ അദോനീയാവി
ൻെറ പ്രവൃത്തികൾ പലർക്കും ഇഷ്ടപ്പെട്ടിരു
ന്നില്ല. അവർ ദാവീദിനോട് തുടർന്നും കൂറുപു
ലർത്തി. പുരോഹിതനായ സാദോക്ക്, യഹോ
യാദയുടെ പുത്രനായ ബെനായാവ്, പ്രവാച
കനായ നാഥാൻ, ശിമെയി, രേയി, ദാവീദിൻെറ
അംഗരക്ഷകർ എന്നിവരായിരുന്നു അവർ.
അതിനാലവർ അദോനീയാവിനോടു ചേർ
ന്നില്ല. 9ഒരു ദിവസം ഏൻ-രോഗേലി നടുത്ത്
സോഹേലെത്തുപാറയിൽ അദോനീയാവ്
ഏതാനും ആടുകളെയും പശുക്കളെയും കൊ
ഴുത്തകിടാങ്ങളെയും ബലിയർപ്പിച്ചു. ദാവീദു
രാജാവിൻെറ മറ്റു പുത്രന്മാരായ തൻെറ
സഹോദരന്മാരെയും യെഹൂദയിലെ മുഴുവൻ
ഉദ്യോഗസ്ഥന്മാരെയും അദോനീയാവു ക്ഷണി
ച്ചു. 10എന്നാൽ തൻെറ പിതാവിൻെറ അംഗര
ക്ഷകർ, സഹോദരൻ ശലോമോൻ, ബെനാ
യാവ്, പ്രവാചകനായ നാഥാൻ എന്നിവരെ
യൊന്നും ക്ഷണിച്ചില്ല.

## നാഥാനും ബത്ത്-ശേബയും ശലോമോനു വേണ്ടി സംസാരിക്കുന്നു

11എന്നാൽ ഇതു കേട്ട നാഥാൻ ശലോമോ
ൻെറ അമ്മയായ ബത്ത്-ശേബയുടെ അടുത്തേ
ക്കു പോയി. നാഥാൻ അവളോടു ചോദിച്ചു,
“ഹഗ്ഗീത്തിൻെറ പുത്രനായ അദോനീയാവു
ചെയ്യുന്നതെന്താണെന്നു നീ കേട്ടില്ലേ? അവൻ
തന്നെത്തന്നെ രാജാവാക്കുന്നു. നമ്മുടെ യജമാ
നനായ ദാവീദിനാകട്ടെ ഇതൊന്നും അറിയാ
നും വയ്യ. 12നിൻെറയും നിൻെറ പുത്രൻ ശലോ
മോൻെറയും ജീവിതം അപകടത്തിലാകും.
എന്നാൽ സ്വയം രക്ഷപ്പെടാൻ നിങ്ങളെന്തു
ചെയ്യണമെന്നു ഞാൻ പറഞ്ഞുതരാം. 13ദാവീദു
രാജാവിൻെറ അടുത്തു ചെന്ന് അവനോടു
പറയുക, ‘എൻെറ യജമാനനും രാജാവുമായ
വനേ, അങ്ങ് എന്നോടൊരു വാഗ്ദാനം
ചെയ്തിരുന്നു. അങ്ങയ്ക്കുശേഷം എൻെറ
പുത്രൻ ശലോമോൻ രാജാവാകുമെന്ന് അങ്ങു
വാഗ്ദാനം ചെയ്തിരുന്നു. പിന്നെ എന്തു കൊ
ണ്ടാണ് അദോനീയാവ് പുതിയ രാജാവാകു
ന്നത്?’ 14അനന്തരം നീയും അദ്ദേഹവുമായി
സംസാരിച്ചുകൊണ്ടു നിൽക്കവേ ഞാൻ കടന്നു
വരാം. നീ പോയശേഷം ഉണ്ടായകാര്യങ്ങൾ
ഞാൻ അദ്ദേഹത്തോടു പറയാം. നീ പറഞ്ഞതു
സത്യമാണെന്നു തെളിയിക്കുന്നതായിരിക്കും
അത്.”
15അതിനാൽ രാജാവിനെ കാണാൻ ബത്ത്-
ശേബ അദ്ദേഹത്തിൻെറ കിടപ്പറയിലേക്കു
പോയി. രാജാവിനു വളരെ പ്രായമായിരുന്നു.
ശൂനേംകാരിയായ അബീശഗ് അദ്ദേഹത്തെ
അവിടെ പരിചരിക്കുന്നുണ്ടായിരുന്നു. 16ബത്ത്-
ശേബ രാജാവിനു മുമ്പിൽ നമസ്കരിച്ചു.
രാജാവു ചോദിച്ചു, “ഞാൻ നിനക്കുവേണ്ടി
എന്താണു ചെയ്യേണ്ടത്?”
17ബത്ത്-ശേബ മറുപടി പറഞ്ഞു, “പ്രഭോ,
അങ്ങ് അങ്ങയുടെ ദൈവമായ യഹോവയുടെ
നാമത്തിൽ എന്നോട് ഒരു വാഗ്ദാനം ചെയ്തി
രുന്നു. അങ്ങു പറഞ്ഞു, ‘നിൻെറ പുത്രനായ
ശലോമോൻ എനിക്കു ശേഷം പുതിയ രാജാവാ
കും. എൻെറ സിംഹാസനത്തിൽ ശലോമോൻ
ഇരിക്കും.’ 18എന്നാലിപ്പോൾ അങ്ങറിയാതെ
അദോനീയാവ് സ്വയം രാജാവാകുകയാണ്.
19അദോനീയാവ് ഒരു വലിയ സമാധാനസദ്യ
നടത്തുന്നു. അവൻ സമാധാനബലിയ്ക്കായി
അനേകം പശുക്കളെയും നല്ല ആടുകളെയും
കൊന്നു. അങ്ങയുടെ മുഴുവൻ പുത്രന്മാരെയും
പുരോഹിതനായ അബ്യാഥാരിനെയും സൈ
ന്യാധിപനായ യോവാബിനെയും അദോനീ
യാവ് ക്ഷണിച്ചു. പക്ഷേ അവൻ അങ്ങയുടെ

വിശ്വസ്ത പുത്രനായ ശലോമോനെ ക്ഷണി
ച്ചില്ല. 20എന്റെ യജമാനനായ രാജാവേ,
അങ്ങയെ ഇപ്പോൾ യിസ്രായേൽജനത മുഴു
വൻ നിരീക്ഷിക്കുകയാണ്. അടുത്ത രാജാവാരാ
ണെന്ന അങ്ങയുടെ തീരുമാനം കാത്തിരിക്കുക
യാണ് അവർ. 21അങ്ങു മരിക്കും മുമ്പ് എന്തെ
ങ്കിലും ചെയ്യണം. അങ്ങ് അങ്ങനെ ചെയ്യാ
തിരുന്നാൽ അങ്ങയെ പിതാക്കന്മാരോടൊപ്പം
സംസ്കരിച്ചു കഴിയുമ്പോൾ ഞാനും ശലോ
മോനും കുറ്റക്കാരാണെന്ന് അവർ പറയും.”

22ബത്ത്-ശേബ രാജാവുമായി സംസാരിച്ചു
കൊണ്ടിരിക്കവേ പ്രവാചകനായ നാഥാൻ
ആദ്ദേഹത്തെ കാണാൻ വന്നു. 23പരിചാരക
ന്മാർ രാജാവിനോടു പറഞ്ഞു, പ്രവാചകനായ
നാഥാൻ വന്നിരിക്കുന്നു.” അങ്ങനെ നാഥാൻ
രാജാവിനോടു സംസാരിക്കാൻ അകത്തേക്കു
കയറി. നാഥാൻ രാജാവിന്റെ മുമ്പിൽ നമസ്ക
രിച്ചു. 24അനന്തരം നാഥാൻ പറഞ്ഞു, “എന്റെ
യജമാനനും രാജാവുമായവനേ, അങ്ങയ്ക്കു
ശേഷം അദോനീയാവ് ആയിരിക്കും അടുത്ത
രാജാവെന്ന് അങ്ങ് പ്രഖ്യാപിച്ചുവോ? അദോ
നീയാവ് ജനങ്ങളെ ഇനി ഭരിക്കുമെന്ന് അങ്ങു
നിശ്ചയിച്ചുവോ? 25കാരണം, ഇന്ന് അവൻ
താഴ്വരയിലേക്കു അനേകം പശുക്കളെയും
മികച്ച ആടുകളെയും സമാധാനബലിയായി
അർപ്പിക്കാൻ പോയിരിക്കുന്നു. അങ്ങയുടെ
മുഴുവൻ പുത്രന്മാരെയും സൈന്യാധിപന്മാ
രെയും പുരോഹിതനായ അബ്യാഥാരിനെയും
അവൻ ക്ഷണിക്കുകയും ചെയ്തിരിക്കുന്നു.
അവരിപ്പോൾ അവനോടൊപ്പം തിന്നുകയും
കുടിക്കുകയുമാണ്. ‘അദോനീയാരാജാവ്
നീണാൾ വാഴട്ടെ!’ എന്നവർ പറയുന്നുമുണ്ട്.
26പക്ഷേ എന്നെയോ പുരോഹിതനായ സാദോ
ക്കിനെയോ യഹോയാദയുടെ പുത്രൻ ബെനാ
യാവിനെയോ അങ്ങയുടെ പുത്രൻ ശലോമോ
നെയോ ക്ഷണിച്ചില്ല. 27എന്റെ യജമാനനും
രാജാവുമായവനേ ഞങ്ങളോടു പറയാതെ
യാണോ അങ്ങിതു ചെയ്തത്? ദയവായി പറ
യൂ, അങ്ങയ്ക്കുശേഷം ആരായിരിക്കും പുതിയ
രാജാവ്?”

28അപ്പോൾ ദാവീദുരാജാവു പറഞ്ഞു, “ബ
ത്ത്-ശേബയോടു വരാൻ പറയൂ!” അതിനാൽ
ബത്ത്-ശേബ രാജാവിന്റെ മുമ്പിൽ വന്നു.
29അപ്പോൾ രാജാവ് ഒരു വാഗ്ദാനം ചെയ്തു,
“എന്നെ എല്ലാ അപകടങ്ങളിൽനിന്നും യഹോ
വയായ ദൈവം രക്ഷിച്ചു. യഹോവ ജീവിക്കു
മ്പോലെ സത്യമായും ഞാൻ വാഗ്ദാനം ചെയ്യു
ന്നു, 30യിസ്രായേലിന്റെ ദൈവമാകുന്ന
യഹോവയുടെ മഹാശക്തിയാൽ മുമ്പ് ഞാൻ
നിനക്കു വാഗ്ദാനം ചെയ്തകാര്യം ഞാനിന്നു
ചെയ്യും. നിന്റെ പുത്രൻ എനിക്കുശേഷം രാജാ
വാകുമെന്നാണ് ഞാൻ വാഗ്ദാനം ചെയ്തത്.
എനിക്കുശേഷം എന്റെ സിംഹാസനത്തിൽ
അവൻ എന്റെ സ്ഥാനത്തിരിക്കുമെന്നും ഞാൻ
വാഗ്ദാനം ചെയ്തിരുന്നു. എന്റെ വാഗ്ദാനം
ഞാൻ പാലിക്കും.”

31അപ്പോൾ ബത്ത്-ശേബ രാജാവിനു മു
മ്പിൽ നിലത്തു നമസ്കരിച്ചു. അവൾ പറ
ഞ്ഞു, “ദാവീദുരാജാവ് നീണാൾ വാഴട്ടെ!”

### പുതിയ രാജാവായി ശലോമോൻ തെരഞ്ഞെടുക്കപ്പെടുന്നു

32അപ്പോൾ ദാവീദുരാജാവു പറഞ്ഞു, “പു
രോഹിതനായ സാദോക്ക്, പ്രവാചകനായ
നാഥാൻ, യഹോയാദയുടെ പുത്രനായ ബെനാ
യാവ് എന്നിവരോട് കയറിവരാൻ പറയുക.”
അതിനാൽ മൂവരും രാജാവിനെ കാണാൻ കയ
റിവന്നു. 33അനന്തരം രാജാവ് അവരോടു പറ
ഞ്ഞു, “എന്റെ ഉദ്യോഗസ്ഥന്മാരെ നിന്റെ
കൂടെ കൊണ്ടുപോവുക. എന്റെ പുത്രനായ
ശലോമോനെ എന്റെ കോവർകഴുതയുടെ
പുറത്തിരുത്തി ഗീഹോൻഉറവയിലേക്കു കൊ
ണ്ടുപോവുക. 34അവിടെ, പുരോഹിതനായ
സാദോക്കും പ്രവാചകനായ നാഥാനും അവ
നെ യിസ്രായേലിന്റെ പുതിയ രാജാവായി
അഭിഷേകം ചെയ്യണം. കാഹളം വിളിച്ച്, ‘ഇതാ
ണ് പുതിയ രാജാവായ ശലോമോൻ!’ എന്ന്
പ്രഖ്യാപിക്കുക. 35എന്നിട്ട് അവനോടൊപ്പം
ഇങ്ങോട്ടു മടങ്ങിവരിക. ശലോമോൻ എന്റെ
സിംഹാസനത്തിലിരിക്കുകയും എന്റെ സ്ഥാ
നത്തു രാജാവാകുകയും വേണം. യിസ്രായേലി
ന്റെയും യെഹൂദയുടെയും രാജാവായി ശലോ
മോനെ ഞാൻ തെരഞ്ഞെടുത്തു.”

36യഹോയാദയുടെ പുത്രനായ ബെനായാവ്
രാജാവിനോടു മറുപടി പറഞ്ഞു, “ആമേൻ!
എന്റെ യജമാനനായ രാജാവിന്റെ ദൈവ
മായ യഹോവ ഈ വാക്കുകൾ അംഗീകരിക്കട്ടെ.
37എന്റെ യജമാനനും രാജാവുമായവനേ, യ
ഹോവ അങ്ങയോടൊപ്പമാണ്. ഇനി യഹോവ
ശലോമോനോടൊപ്പവുമുണ്ടാകുമെന്ന് ഞാൻ
കരുതുന്നു! എന്റെ യജമാനനും രാജാവു
മായവനേ, ശലോമോൻരാജാവിന്റെ രാജ്യം
വളർന്ന് അങ്ങയുടെ രാജ്യത്തേക്കാളും വലുതും
ശക്തവുമാകുമെന്നാണെന്റെ പ്രതീക്ഷ.”

38അതിനാൽ സാദോക്ക്, നാഥാൻ, ബെനാ
യാവ്, രാജാവിന്റെ ഉദ്യോഗസ്ഥന്മാർ എന്നി
വർ ദാവീദുരാജാവിനെ അനുസരിച്ചു. അവർ
ശലോമോനെ രാജാവിന്റെ കോവർകഴുത
യുടെ പുറത്തു കയറ്റി ഗീഹോൻഉറവയിലേക്കു
പോയി. 39പുരോഹിതനായ സാദോക്ക് വിശു
ദ്ധകൂടാരത്തിൽനിന്നുള്ള തൈലവും കരുതിയി
രുന്നു. അവൻ രാജാവാണെന്നു കാണിക്കാൻ
സാദോക്ക് തൈലം ശലോമോന്റെ തലയിൽ
ഒഴിച്ചു. അവർ കാഹളം മുഴക്കുകയും “ശലോ
മോൻരാജാവ് നീണാൾ വാഴട്ടെ!” എന്നുറക്കെ
ആർക്കുകയും ചെയ്തു. 40അനന്തരം അവരെ
ല്ലാം ശലോമോനോടൊപ്പം നഗരത്തിലേക്കു
വന്നു. അവർ പുല്ലാങ്കുഴലുകൾ വായിക്കുന്നു
ണ്ടായിരുന്നു. അവർ വളരെ ആഹ്ളാദ ചിത്തരും
വികാരാവേശിതരുമായിരുന്നു. നിലം വിറയ്ക്കു
ന്നത്ര ശബ്ദം അവരുണ്ടാക്കിയിരുന്നു.

41അതേസമയം അദോനീയാവും അവന്റെ
അതിഥികളും സദ്യ അവസാനിപ്പിച്ചതേയുള്ളു;
അവർ കാഹളത്തിൽനിന്നുള്ള ശബ്ദം കേട്ടു.
യോവാബു ചോദിച്ചു,“എന്താണ് ആ ശബ്ദം?
നഗരത്തിലെന്താണു സംഭവിക്കുന്നത്?”

42യോവാബ് സംസാരിച്ചുകൊണ്ടിരിക്കവേ
പുരോഹിതനായ അബ്യാഥാരിന്റെ പുത്രൻ
യോനാഥാൻ അവിടെയെത്തി. അദോനീ
യാവു പറഞ്ഞു, “വരൂ! നീ നല്ലവനാണ്. അതി
നാൽ നീയെനിക്കു നല്ല വാർത്തയായിരിക്കും
കൊണ്ടു വരുന്നത്.”

43എന്നാൽ യോനാഥാൻ മറുപടി പറഞ്ഞു,
“അല്ല! ഇത് അങ്ങയ്ക്കു ഒരു സദ്വാർത്തയല്ല!
ദാവീദുരാജാവ് ശലോമോനെ പുതിയ രാജാ
വാക്കിയിരിക്കുന്നു. 44ദാവീദുരാജാവ് സാദോക്ക്
എന്ന പുരോഹിതനേയും പ്രവാചകനായ
നാഥാനെയും യഹോയാദയുടെ പുത്രൻ

ബെനായാവിനെയും രാജാവിൻെറ മുഴുവൻ
ഉദ്യോഗസ്ഥന്മാരെയും അവനോടൊപ്പമയച്ചു.
അവർ ശലോമോനെ രാജാവിൻെറ കോവർ
കഴുതയുടെ പുറത്തിരുത്തി. 45അനന്തരം പുരോ
ഹിതനായ സാദോക്കും പ്രവാചകനായ നാഥാ
നും ശലോമോനെ ഗീഹോൻഉറവയിൽവച്ച്
അഭിഷേകം ചെയ്തു. അനന്തരം അവർ നഗര
ത്തിലേക്കു പോയി. ജനങ്ങൾ അവരെ പിന്തുട
രുകയും നഗരം ഇപ്പോൾ സന്തോഷത്തിലാ
വുകയും ചെയ്തിരിക്കുന്നു. അതിൻെറ ശബ്ദ
മാണ് അങ്ങു കേട്ടത്. 46ശലോമോൻ ഇപ്പോൾ
രാജാവിൻെറ സിംഹാസനത്തിൽ ഇരിക്കുക
യാണ്. 47രാജാവിൻെറ മുഴുവൻ ഉദ്യോഗസ്ഥ
ന്മാരും ഇപ്പോൾ ദാവീദുരാജാവിനെ അഭിനന്ദി
ക്കുകയാണ്. അവർ പറയുന്നു, 'ദാവീദുരാ
ജാവേ, അങ്ങു മഹാനായ രാജാവാകുന്നു! അങ്ങ
യുടെ ദൈവം ശലോമോനെയും ഒരു മഹാരാജാ
വാക്കണമെന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു! അങ്ങ
യുടെ ദൈവം ശലോമോനെ അങ്ങയെക്കാളും
കീർത്തിമാനാക്കട്ടെ! അവൻെറ രാജ്യം അങ്ങയു
ടേതിനെക്കാൾ മഹത്തരമാകട്ടെ!' 48ഇതു കേട്ട
ദാവീദുരാജാവ് കട്ടിലിൽ കിടന്നു, തന്നെ നമ
സ്കരിച്ചു. അദ്ദേഹം പറഞ്ഞു, 'എൻെറ പുത്ര
ന്മാരിലൊരുവനെ രാജാവാക്കുകയും അതു
കാണുന്നതിനു ജീവിക്കാൻ എന്നെ അനുവദി
ക്കുകയും ചെയ്ത യിസ്രായേലിൻെറ ദൈവമാ
കുന്ന യഹോവ വാഴ്ത്തപ്പെടട്ടെ."

49അദോനീയാവിൻെറ അതിഥികൾ എല്ലാ
വരും വല്ലാതെ ഭയക്കുകയും വളരെ വേഗം
അവർ അവിടം വിടുകയും ചെയ്തു. 50അദോ
നീയാവും ശലോമോനെ ഭയന്നു. അതിനാൽ
അവൻ യാഗപീഠത്തിലേക്കു പോവുകയും
അതിൻെറ കൊമ്പുകളിൽ പിടിക്കുകയും *ചെ
യ്തു. 51അപ്പോൾ ആരോ ഒരാൾ ശലോമോ
നോടു പറഞ്ഞു, "അദോനീയാവ് അങ്ങയെ
ഭയക്കുന്നു ശലോമോൻരാജാവേ. അദോനീ
യാവ് വിശുദ്ധകൂടാരത്തിൽ യാഗപീഠത്തിൻെറ
കൊമ്പുകളിൽ പിടിച്ചു നിൽക്കുന്നു. അവൻ
അവിടം വിട്ടുപോകാൻ വിസമ്മതിക്കുന്നു.
അദോനീയാവു പറയുന്നു, 'ശലോമോൻ രാജാ
വ് എന്നെ വധിക്കുകയില്ലെന്ന് വാഗ്ദാനം ചെ
യ്യാൻ അദ്ദേഹത്തോടു പറയുക.'"

52അപ്പോൾ ശലോമോൻ പറഞ്ഞു, "അവൻ
നല്ലവനെന്നു തെളിയിച്ചാൽ അവൻെറ ഒരു
മുടിക്കുപോലും ദോഷം സംഭവിക്കുകയില്ല.
എന്നാൽ എന്തെങ്കിലും തെറ്റു ചെയ്താൽ
അവൻ വധിക്കപ്പെടും." 53അനന്തരം അദോനീ
യാവിനെ കൊണ്ടുവരാൻ ശലോമോൻരാജാവ്
ചിലരെ അയച്ചു. അവർ അദോനീയാവിനെ
ശലോമോൻരാജാവിൻെറയടുക്കൽ കൊണ്ടു
വന്നു. അദോനീയാവ് ശലോമോൻരാജാവി
ൻെറ മുമ്പിൽവന്ന് നമസ്കരിച്ചു. അപ്പോൾ
ശലോമോൻരാജാവു പറഞ്ഞു, "വീട്ടിലേക്കു
പൊയ്ക്കോളൂ."

### ദാവീദുരാജാവ് മരിക്കുന്നു

2 ദാവീദിൻെറ മരണസമയമടുത്തു. അതി
നാൽ ദാവീദ് ശലോമോനോടു സംസാ
രിക്കുകയും അവനോട് ഇങ്ങനെ പറയുകയും
ചെയ്തു. 2"എല്ലാ മനുഷ്യരെയുംപോലെ
ഞാനും മരിക്കാറായി. എന്നാൽ നീവളർന്ന്
ശക്തനായ ഒരു മനുഷ്യനാകുകയാണ്. 3ഇനി
നിൻെറ ദൈവമാകുന്ന യഹോവയുടെ നിയ
മങ്ങൾ ശ്രദ്ധയോടെ അനുസരിക്കുക. അവൻെറ
നിയമങ്ങളും കല്പനകളും തീരുമാനങ്ങളും കരാ
റുകളും ശ്രദ്ധയോടെ അനുസരിക്കുക. മോശെ
യുടെ നിയമങ്ങളിൽ എഴുതിയിരിക്കുന്നതെല്ലാം
അനുസരിക്കുക. അങ്ങനെ ചെയ്താൽ നീ
പോകുന്നിടങ്ങളിലൊക്കെ എല്ലാ പ്രവൃത്തിക
ളിലും വിജയം വരിക്കും. 4നീ യഹോവയെ
അനുസരിച്ചാൽ എന്നെപ്പറ്റിയുള്ള വാഗ്ദാനം
യഹോവ പാലിക്കും. യഹോവ പറഞ്ഞു, 'ഞാ
നവരോടു പറയുന്ന വഴിയേ നിൻെറ പുത്ര
ന്മാർ ജീവിച്ചാൽ, പൂർണ്ണമനസ്സോടെ ആത്മാർ
ത്ഥമായി അനുസരിച്ചാൽ നിൻെറ കുടുംബ
ത്തിൽനിന്നുള്ളവനായിരിക്കും എക്കാലവും
യിസ്രായേൽരാജാവ്.'"

5ദാവീദ് ഇത്രകൂടി പറഞ്ഞു, "സെരൂയയുടെ
പുത്രനായ യോവാബ് എന്നോടു ചെയ്തത്
ഓർമ്മിക്കുക. യിസ്രായേൽസേനയുടെ രണ്ടു
നായകന്മാരെ അവൻ വധിച്ചു. നേരിൻെറ
പുത്രനായ അബ്നേരിനെയും യേഥെരിൻെറ
പുത്രനായ അമാസയെയും അവൻ വധിച്ചു.
സമാധാനകാലത്താണ് അവൻ ഇവരെ വധിച്ച
തെന്നും ഓർമ്മിക്കുക! ഇവരുടെ രക്തം അവൻെറ
അരപ്പട്ടയിലും പട്ടാളച്ചെരുപ്പിലും തെറിച്ചു
വീണു. ഞാനവനെ ശിക്ഷിക്കേണ്ടതായിരുന്നു.
6പക്ഷേ നീയാണിപ്പോൾ രാജാവ്. അതിനാൽ
ഏറ്റവും വിവേകത്തോടെ അവനെ ശിക്ഷി
ക്കുക. പക്ഷേ അവൻ കൊല്ലപ്പെട്ടുവെന്ന് നീ
ഉറപ്പാക്കണം. അവൻ വാർദ്ധക്യം മൂലം സമാധാ
നത്തോടെ മരിക്കാൻ അനുവദിക്കരുത്!

7"ഗിലെയാദിലെ ബർസില്ലായിയുടെ കുട്ടി
കളോട് ദയ കാട്ടുക. അവർ നിൻെറ സുഹൃത്തു
ക്കളായിരിക്കുകയും നിൻെറ മേശമേൽ ഭക്ഷിക്കു
കയും ചെയ്യട്ടെ. നിൻെറ സഹോദരൻ അബ്ശാ
ലോമിൻെറയടുക്കൽനിന്നും ഓടിപ്പോയപ്പോൾ
അവർ എന്നെ സഹായിച്ചിരുന്നു.

8"ഗെരയുടെ പുത്രൻ ശിമെയി ഇവിടെയൊ
ക്കെയുണ്ടെന്നുള്ളതും ഓർമ്മിക്കുക. ബഹൂരീമിൽ
ബെന്യാമീൻഗോത്രക്കാരനാണവൻ. മഹനയീ
മിലേക്കു ഞാൻ ഓടിപ്പോയപ്പോൾ അവൻ എ
ന്നെ വളരെ ശക്തമായി ശപിച്ചതും ഓർമ്മി
ക്കുക. അനന്തരം അവൻ യോർദ്ദാൻനദിയിൽ
എന്നെ കാണാൻ ഇറങ്ങിവന്നു. ഞാൻ അവ
നോട് ഒരു വാഗ്ദാനം ചെയ്തു. ശിമെയിയെ
ഞാൻ വധിക്കില്ലെന്ന് യഹോവയുടെ സമക്ഷ
ത്തിൽ ഞാൻ വാഗ്ദാനം ചെയ്തു. 9ഇനി നീ
അവനെ ശിക്ഷിക്കാതെ വിടരുത്. നീയൊരു
വിവേകശാലിയാണ്. അവനോടെന്തു ചെയ്യണ
മെന്ന് നിനക്കറിയാം. പക്ഷേ അവൻ വാർദ്ധക്യ
ത്തിൽ സമാധാനത്തോടെ മരിക്കാൻ അനുവദി
ക്കരുത്." 10അനന്തരം ദാവീദ് മരണമടഞ്ഞു.
ദാവീദിൻെറ നഗരത്തിൽ അവൻ സംസ്കരിക്ക
പ്പെട്ടു. 11ദാവീദ് നാല്പതുവർഷം യിസ്രായേൽ
ഭരിച്ചു. ഏഴു വർഷം ഹെബ്രോനിലും മുപ്പത്തി
മൂന്നു വർഷം യെരൂശലേമിലും ആണ് അദ്ദേഹം
ഭരണം നടത്തിയത്.

### ശലോമോൻ തൻെറ രാജ്യത്തിൻെറ നിയന്ത്രണമേറ്റെടുക്കുന്നു

12ഇപ്പോൾ ശലോമോനാണ് രാജാവ്. അവൻ
തൻെറ പിതാവായ ദാവീദിൻെറ സിംഹാസന

**യാഗപീഠത്തിൻെറ കൊമ്പുകളിൽ പിടിക്കുക**
അവൻ ദയയാചിക്കുകയാണെന്ന് ഇതു കാണി
ക്കുന്നു. ഒരാൾ വിശുദ്ധസ്ഥലത്തേക്കോടിച്ചെല്ലു
കയും ബലിപീഠത്തിൻെറ മൂലകളിൽ പിടിക്കുകയും
ചെയ്താൽ അയാൾ ശിക്ഷിക്കപ്പെടരു തെന്ന് നിയമം
പറയുന്നു.

ത്തിലിരുന്നു. അവന് തന്റെ രാജ്യത്തിന്റെ
പൂർണ്ണനിയന്ത്രണമുണ്ടായിരുന്നു.
13അനന്തരം ഹഗ്ഗീത്തിന്റെ പുത്രനായ
അദോനീയാവ് ശലോമോന്റെ അമ്മയായ
ബത്ത്-ശേബയുടെ അടുത്തേക്കു പോയി.
ബത്ത്-ശേബ അവനോടു ചോദിച്ചു, "നീ സമാ
ധാനത്തോടെയാണോ വരുന്നത്?" അദോനീ
യാവ് മറുപടി പറഞ്ഞു, "അതേ, ഇതൊരു
സമാധാന സന്ദർശനമാണ്, 14എനിക്ക് ചിലതു
പറയാനുണ്ട്."
ബത്ത്-ശേബ പറഞ്ഞു, "എങ്കിൽ പറയൂ."
15അദോനീയാവു പറഞ്ഞു, "ഒരു കാലത്ത്
രാജ്യം എന്റെ സ്വന്തമായിരുന്നുവെന്ന് ഓർമ്മി
ക്കുക. ഞാനാണവരുടെ രാജാവെന്ന് യിസ്രാ
യേൽജനത മുഴുവൻ കരുതിയിരുന്നു. എന്നാൽ
കാര്യങ്ങൾ മാറി. ഇപ്പോൾ എന്റെ സഹോദര
നാണു രാജാവ്. യഹോവ അവനെ രാജാവാ
കാൻ തെരഞ്ഞെടുത്തു. 16അതിനാൽ ഞാനി
പ്പോൾ ഒരു കാര്യം അപേക്ഷിക്കുന്നു. ദയവായി
അത് നിഷേധിക്കരുതേ." ബത്ത്-ശേബ മറുപടി
പറഞ്ഞു, "നിനക്കെന്താണു വേണ്ടത്?"
17അദോനീയാവു പറഞ്ഞു, "അവിടുത്തെ
അഭ്യർത്ഥനകളിൽ ഒന്നും ശലോമോൻരാജാവി
പ്പോൾ നിഷേധിക്കില്ല. അതിനാൽ, ശൂനേം
കാരിയായ അബീശഗിനെ എനിക്കു വിവാഹം
കഴിച്ചു തരാൻ അവനോടാവശ്യപ്പെട്ടാലും."
18അപ്പോൾ ബത്ത്-ശേബ പറഞ്ഞു, "കൊ
ള്ളാം. നിനക്കുവേണ്ടി ഞാൻ രാജാവുമായി
സംസാരിക്കാം."
19അതിനാൽ ബത്ത്-ശേബ അവനുവേണ്ടി
രാജാവുമായി സംസാരിക്കാൻ പോയി. ശലോ
മോൻരാജാവ് അവളെ കാണുകയും എഴുന്നേറ്റ്
നിൽക്കുകയും ചെയ്തു. അനന്തരം അവൻ
അവളുടെ മുമ്പിൽ നമസ്കരിക്കുകയും സിംഹാ
സനത്തിൽ ഇരിക്കുകയും ചെയ്തു. തന്റെ
മാതാവിനായി മറ്റൊരു സിംഹാസനം കൊണ്ടു
വരാൻ അവൻ ഭൃത്യന്മാരോടാവശ്യപ്പെട്ടു. അന
ന്തരം അവൾ അവന്റെ വലതുവശത്തിരുന്നു.
20ബത്ത്-ശേബ അവനോടു പറഞ്ഞു,
"ഞാൻ നിന്നോട് വളരെ ചെറിയ ഒരു സംഗതി
ആവശ്യപ്പെടുന്നു. ദയവായി അതു നിരസിക്ക
രുത്."
രാജാവ് മറുപടി പറഞ്ഞു, "അമ്മേ, എന്തു
വേണമെങ്കിലും ആവശ്യപ്പെട്ടുകൊള്ളൂ. ഞാൻ
നിരസിക്കില്ല."
21അതിനാൽ ബത്ത്-ശേബ പറഞ്ഞു, "നി
ന്റെ സഹോദരൻ അദോനീയാവിനെ, ശൂനേം
കാരിയായ അബീശഗിനെ വിവാഹംകഴിക്കാൻ
അനുവദിക്കുക."
22ശലോമോൻരാജാവ് തന്റെ അമ്മയോടു
മറുപടി പറഞ്ഞു, "അബീശഗിനെ അദോനീ
യാവിനു നൽകാനെന്തിനാണവിടുന്ന് എന്നോ
ടാവശ്യപ്പെടുന്നത്? അവനെ രാജാവാക്കാൻ
കൂടി എന്താണാവശ്യപ്പെടാത്തത്? എന്താ
യാലും അയാൾ എന്റെ ജ്യേഷ്ഠനല്ലേ? പുരോ
ഹിതനായ അബ്യാഥാരും യോവാബും അവ
നെ പിന്തുണയ്ക്കും?"
23അനന്തരം ശലോമോൻ യഹോവയുടെ
നാമത്തിൽ ഒരു പ്രതിജ്ഞ ചെയ്തു. അവൻ
പറഞ്ഞു, "അദോനീയാവിനെക്കൊണ്ടതിന്റെ
വില കൊടുപ്പിക്കുമെന്നു ഞാൻ പ്രതിജ്ഞ ചെ
യ്യുന്നു. അതവന്റെ ജീവൻ തന്നെയായിരിക്കു
കയും ചെയ്യും! 24യഹോവ എന്നെ യിസ്രായേ
ലിന്റെ രാജാവാക്കി. എന്റെ പിതാവായ
ദാവീദിന്റെ സിംഹാസനം അവൻ എനിക്കു
നൽകി. യഹോവ തന്റെ വാക്കുപാലിക്കുകയും
രാജ്യം എനിക്കും എന്റെ കുടുംബത്തിനുമായി
നൽകുകയും ചെയ്തു. ഇപ്പോൾ യഹോവ
ജീവിക്കുമ്പോലെ സത്യമായും അദോനീയാവ്
ഇന്നു വധിക്കപ്പെടുമെന്ന് ഞാൻ പ്രതിജ്ഞ
ചെയ്യുന്നു!"
25ശലോമോൻരാജാവ് ബെനായാവിനു
കല്പന നൽകി. ബെനായാവ് പോയി അദോനീ
യാവിനെ വധിച്ചു.
26അനന്തരം ശലോമോൻരാജാവ് പുരോഹി
തനായ അബ്യാഥാരിനോടു പറഞ്ഞു, "ഞാൻ
നിന്നെ കൊല്ലേണ്ടതാണ്. പക്ഷേ നിന്നെ നിന്റെ
ജന്മനാടായ അനാഥോത്തിലേക്കു ഞാൻ അയ
യ്ക്കുന്നു. എന്റെ പിതാവായ ദാവീദിനോ
ടൊപ്പം നടന്നപ്പോൾ വിശുദ്ധപെട്ടകം ചുമ
ക്കാൻ നീ സഹായിച്ചതിനാൽ ഞാൻ നിന്നെ
വധിക്കുന്നില്ല. മാത്രവുമല്ല എന്റെ പിതാവി
ന്റെ കഷ്ടകാലം മുഴുവൻ നീ അദ്ദേഹവു
മായി പങ്കുവയ്ക്കുകയും ചെയ്തു." 27അതി
നാൽ ശലോമോൻ അബ്യാഥാരിനെ യഹോവ
യുടെ പുരോഹിതസ്ഥാനത്തുനിന്നും നീക്കി.
ഏലിയേയും കുടുംബത്തെയും പറ്റി ശീലോ
വിൽവച്ച് യഹോവ പറഞ്ഞതുപോലെ തന്നെ
യാണ് അതു സംഭവിച്ചത്. അബ്യാഥാർ ഏലി
യുടെ കുടുംബക്കാരനായിരുന്നു.
28ഇക്കാര്യങ്ങൾ കേട്ടപ്പോൾ യോവാബിനു
ഭയമായി. യോവാബ് അബ്ശാലോമിനെയല്ല
അദോനീയാവിനെ ആയിരുന്നു പിന്തുണച്ചിരു
ന്നത്. യോവാബ് യഹോവയുടെ കൂടാരത്തി
ലേക്കു പോയി യാഗപീഠത്തിൽ പിടിച്ചു.
29യോവാബ് യഹോവയുടെ കൂടാരത്തിലെ
യാഗപീഠത്തിലുണ്ടെന്ന് ചിലർ ശലോമോൻ
രാജാവിനോടു പറഞ്ഞു. അതിനാൽ അവനെ
വധിക്കാൻ ശലോമോൻ ബെനായാവിനു
കല്പന നൽകി.
30ബെനായാവ് യഹോവയുടെ കൂടാരത്തി
ലെത്തി യോവാബിനോടു പറഞ്ഞു, "രാജാവു
പറയുന്നു, 'പുറത്തേക്കു വരിക!'" എന്നാൽ യോ
വാബ് മറുപടി പറഞ്ഞു, "ഇല്ല ഞാനിവിടെ
കിടന്നു മരിക്കും."
അതിനാൽ ബെനായാവ് രാജാവിന്റെയടു
ത്തേക്കു മടങ്ങിച്ചെന്ന് യോവാബ് തന്നോടു
പറഞ്ഞതെന്തെന്ന് അദ്ദേഹത്തോടു പറഞ്ഞു.
31അപ്പോൾ രാജാവ് ബെനായാവിനോടു
കല്പിച്ചു, "അവൻ പറയുമ്പോലെ ചെയ്യുക!
അവനെ അവിടെ വെച്ചു വധിക്കുക. അന
ന്തരം അവനെ സംസ്കരിക്കുക. അപ്പോൾ
അവന്റെ കുറ്റത്തിൽനിന്നും എന്റെ കുടും
ബവും ഞാനും മോചിതരാകും. നിഷ്കളങ്കരായ
മനുഷ്യരെ യോവാബ് വധിച്ചതുകൊണ്ടാണ്
ആ പാപം ഉണ്ടായത്. 32തന്നേക്കാൾ നല്ലവരായ
രണ്ടു പേരെ യോവാബ് വധിച്ചു. നേരിന്റെ
പുത്രൻ അബ്നേർ, യെഥെരിന്റെ പുത്രൻ
അമാസാ എന്നിവരായിരുന്നു അവർ. അബ്
നേർ യിസ്രായേൽസേനയുടെ സൈന്യാ
ധിപനും അമാസാ യെഹൂദാസൈന്യത്തിന്റെ
സൈന്യാധിപനുമായിരുന്നു. യോവാബാണ്
അവരെ വധിച്ചതെന്ന് എന്റെ പിതാവായ
ദാവീദിന് അന്ന് അറിവില്ലായിരുന്നു. അതി
നാൽ അവരെ കൊന്ന കുറ്റത്തിന് യഹോവ
യോവാബിനെ ശിക്ഷിക്കും. 33അവരുടെ മരണ
ത്തിന് അവൻ കുറ്റക്കാരനായിരിക്കും. അവന്റെ
കുടുംബവും എക്കാലവും കുറ്റവാളി

കളായിരിക്കും. എന്നാൽ ദാവീദിനും അവന്റെ
പിൻഗാമികൾക്കും രാജകുടുംബത്തിനും അവ
ന്റെ രാജ്യത്തിനും ദൈവം എക്കാലവും സമാ
ധാനം കൊണ്ടുവരും.”

34അതിനാൽ യഹോയാദയുടെ പുത്രനായ
ബെനായാവ് യോവാബിനെ വധിച്ചു. മരുഭൂമി
യിലെ തന്റെ മാതൃദേശമായ സ്ഥലത്ത് അവൻ
സംസ്കരിക്കപ്പെട്ടു. 35അനന്തരം യഹോയാദ
യുടെ പുത്രനായ ബെനായാവിനെ ശലോ
മോൻ യോവാബിന്റെ സ്ഥാനത്തു സൈന്യാ
ധിപനാക്കി. സാദോക്കിനെ ശലോമോൻ
അബ്യാഥാരിന്റെ സ്ഥാനത്ത് ഉന്നതപുരോഹി
തനുമാക്കി. 36പിന്നെ രാജാവ് ശിമെയിക്ക് ആള
യച്ചു. രാജാവ് അവനോടു പറഞ്ഞു, “യെരൂശ
ലേമിൽ നിനക്കായി ഒരു വീടുണ്ടാക്കുക. ആ
വീട്ടിൽ താമസിക്കുകയും നഗരം വിടാതിരിക്കു
കയും ചെയ്യുക. 37നീ നഗരം വിട്ട് കിദ്രോൻ
തോടു കടന്നാൽ, അപ്പോൾ നീ വധിക്കപ്പെടും.
അതു നിന്റെ തന്നെ വീഴ്ചയായിരിക്കും.”

38അതിനാൽ ശിമെയി പറഞ്ഞു, “അതുകൊ
ള്ളാം, എന്റെ രാജാവേ, ഞാൻ അങ്ങയെ അനു
സരിക്കും.” അതിനാൽ ശിമെയി വളരെക്കാലം
യെരൂശലേമിൽ വസിച്ചു. 39എന്നാൽ മൂന്നു
വർഷം കഴിഞ്ഞ് ശിമെയിയുടെ അടിമകളിൽ
രണ്ടു പേർ ഓടിപ്പോയി. മാഖയുടെ പുത്രനും
ഗത്തിലെ രാജാവുമായ ആഖീശിന്റെയടുത്തേ
ക്കാണ് അവർ ഓടിപ്പോയത്. 40അതിനാൽ
ശിമെയി തന്റെ കഴുതയ്ക്കു ജീനി കെട്ടി
ഗത്തിൽ ആഖീശ്‌രാജാവിന്റെയടുത്തേക്കു
പോയി. തന്റെ അടിമകളെ കണ്ടെത്താനാ
ണവൻ പോയത്. അവൻ അവരെ കണ്ടുപിടിച്ച്
വീട്ടിലേക്കു തിരികെ കൊണ്ടുവന്നു.

41എന്നാൽ ശിമെയി യെരൂശലേമിൽനിന്നും
ഗത്തിലേക്കു പോയി വന്നകാര്യം ആരോ
ശലോമോനോടു പറഞ്ഞു. 42അതിനാൽ ശലോ
മോൻ അവനെ കൊണ്ടുവരാൻ ആളയച്ചു.
ശലോമോൻ പറഞ്ഞു, “നീ യെരൂശലേം വിട്ടു
പോയാൽ നിന്നെ വധിക്കുമെന്ന് യഹോവ
യുടെ നാമത്തിൽ ഞാൻ വാഗ്ദാനം ചെയ്തി
രുന്നു. നീ എവിടെയെങ്കിലും പോയാൽ
നിന്റെ മരണത്തിന് നീ തന്നെയായിരിക്കും
ഉത്തരവാദിയെന്ന് ഞാൻ നിനക്കു മുന്നറിയിപ്പു
നൽകിയിരുന്നു. ഞാൻ പറഞ്ഞതു നീ അംഗീക
രിക്കുകയും ചെയ്തതാണ്. എന്നെ അനുസരി
ക്കാമെന്നും നീ പറഞ്ഞു. 43നീയെന്തിനാണ്
നിന്റെ വാഗ്ദാനം ലംഘിച്ചത്? നീയെന്താണെ
ന്റെ കല്പന അനുസരിക്കാതിരുന്നത്? 44എന്റെ
പിതാവായ ദാവീദിനെതിരെ നീ ചെയ്ത
അനേകം തെറ്റുകളെപ്പറ്റി നിനക്കറിയാം.
ഇപ്പോൾ ആ തെറ്റുകൾക്ക് യഹോവ നിന്നെ
ശിക്ഷിക്കും. 45എന്നാൽ എന്നെ യഹോവ അനു
ഗ്രഹിക്കും. ദാവീദിന്റെ സിംഹാസനത്തെ
അവൻ എന്നെന്നും സുരക്ഷിതമാക്കും.”

46അനന്തരം ശിമെയിയെ വധിക്കാൻ രാജാവ്
ബെനായാവിനോടു കല്പിക്കുകയും അയാൾ
അങ്ങനെ ചെയ്യുകയും ചെയ്തു. അങ്ങനെ
ശലോമോന് തന്റെ രാജ്യത്തിന്മേൽ പരിപൂ
ർണ്ണനിയന്ത്രണമായി.

### ശലോമോൻ ജ്ഞാനം ആവശ്യപ്പെടുന്നു

3 ഈജിപ്തിലെ രാജാവായ ഫറവോന്റെ
പുത്രിയെ വിവാഹം കഴിച്ചുകൊണ്ട് ശലോ
മോൻ അദ്ദേഹവുമായി ഒരു കരാറുണ്ടാക്കി.
ശലോമോൻ അവളെ ദാവീദിന്റെ നഗരത്തി
ലേക്കു കൊണ്ടുവന്നു. അക്കാലത്ത് ശലോമോൻ
തന്റെ കൊട്ടാരവും യഹോവയുടെ ആല
യവും പണികഴിപ്പിക്കുകയായിരുന്നു. യെരൂശ
ലേമിനു ചുറ്റും ഒരു മതിലും പണിയുകയായി
രുന്നു ശലോമോൻ. 2ആലയം പൂർത്തീകരിക്ക
പ്പെട്ടിരുന്നില്ല. അതിനാൽ ജനങ്ങൾ അപ്പോഴും
ഉന്നതസ്ഥലങ്ങളിലെ യാഗപീഠങ്ങളിലായി
രുന്നു മൃഗബലികൾ നടത്തിയിരുന്നത്. 3തന്റെ
പിതാവായ ദാവീദു കല്പിച്ചിരുന്നതെല്ലാം അനു
സരിച്ചുകൊണ്ട് യഹോവയോടുള്ള തന്റെ
സ്നേഹം ശലോമോൻ തെളിയിച്ചു. എന്നാൽ
ദാവീദ് ചെയ്യണമെന്നു പറയാത്ത ചിലതുകൂടി
ശലോമോൻ ചെയ്തു. ബലികളും ധൂപങ്ങളും
അർപ്പിക്കാൻ ശലോമോൻ അപ്പോഴും ഉന്നത
സ്ഥലങ്ങൾ ഉപയോഗിച്ചു.

4ശലോമോൻരാജാവ് ബലി അർപ്പിക്കാൻ
ഗിബെയോനിലേക്കു പോയി. ഏറ്റവും പ്രധാന
പ്പെട്ട ഉന്നതസ്ഥലമായതുകൊണ്ടാണ് അവൻ
അങ്ങോട്ടുപോയത്. ആ യാഗപീഠത്തിൽ
ശലോമോൻ ആയിരം ബലികളർപ്പിച്ചു.
5ശലോമോൻ ഗിബെയോനിലായിരുന്നപ്പോൾ
യഹോവ രാത്രിയിൽ സ്വപ്നത്തിൽ അവന്റെ
യടുത്തേക്കു വന്നു. ദൈവം പറഞ്ഞു, “നിനക്കി
ഷ്ടമുള്ളതു ചോദിച്ചുകൊള്ളുക, ഞാനതു
തരാം.”

6ശലോമോൻ മറുപടി പറഞ്ഞു, “അങ്ങയുടെ
ദാസനും എന്റെ പിതാവുമായിരുന്ന ദാവീദി
നോടു അങ്ങ് കാരുണ്യവാനായിരുന്നു. അദ്ദേഹം
അങ്ങയെ പിന്തുടർന്നു. അവൻ നല്ലവനും
നേരായ മാർഗ്ഗത്തിൽ ജീവിക്കുന്നവനുമായി
രുന്നു. അവനു ശേഷം അവന്റെ സിംഹാസന
ത്തിലിരുന്നു ഭരിക്കാൻ അവന്റെ പുത്രനെ
അനുവദിക്കുക വഴി അവനോട് അങ്ങ് മഹാകാ
രുണ്യമാണു കാട്ടിയിരിക്കുന്നത്. 7എന്റെ ദൈ
വമാകുന്ന യഹോവേ, എന്റെ പിതാവിന്റെ
സ്ഥാനത്ത് രാജാവായിരിക്കാൻ അങ്ങ് എന്നെ
അനുവദിച്ചു. എന്നാൽ ഞാനൊരു കൊച്ചുകുട്ടി
യെപ്പോലെയാണ്. ഞാൻ ചെയ്യേണ്ട കാര്യ
ങ്ങൾ അറിയാനുള്ള ജ്ഞാനം എനിക്കില്ല.
8അങ്ങയുടെ ദാസനായ ഞാനിതാ അങ്ങയുടെ
തെരഞ്ഞെടുക്കപ്പെട്ടവരിലൊരുവനായി. അന
വധിയനവധിയാളുകളുണ്ട്. എണ്ണാനാവാ
ത്തത്ര. അതിനാൽ ഒരു ഭരണാധിപന് അവർക്കി
ടയിൽ ധാരാളം തീരുമാനങ്ങളെടുക്കേണ്ടതുണ്ട്.
9അതിനാൽ ജനങ്ങളെ നേർവഴിയിൽ ഭരി
ക്കാനും വിധിക്കാനുമുള്ള വിവേചനബുദ്ധി
എനിക്കു നൽകിയാലും. നന്മതിന്മകളെ വിവേ
ചിച്ചറിയാനുള്ള കഴിവെനിക്കതു നൽകും. ആ
മഹാജ്ഞാനമില്ലാതെ ഈ മഹാജനതയെ ഭരി
ക്കുക അസാദ്ധ്യമാണ്.”

10ശലോമോൻ തന്നോടിത് ആവശ്യപ്പെട്ടതിൽ
യഹോവയ്ക്കു വളരെ സന്തോഷമുണ്ടായി.
11അതിനാൽ ദൈവം അവനോടു പറഞ്ഞു, “നീ
നിനക്കു ദീർഘായുസ്സ് ആവശ്യപ്പെട്ടില്ല. നിനക്കു
ധനവും നീ ആവശ്യപ്പെട്ടില്ല. നിന്റെ ശത്രു
ക്കൾക്കു മരണം നീ ആവശ്യപ്പെട്ടില്ല. ശരിയായ
നീതിബോധത്തിനുള്ള ജ്ഞാനമാണ് നീ ആവ
ശ്യപ്പെട്ടത്. 12അതിനാൽ നീ ആവശ്യപ്പെട്ടതു
ഞാൻ നിനക്കു നൽകും. നിന്നെ ഞാൻ ജ്ഞാ
നിയും ബുദ്ധിശാലിയുമാക്കും. നിന്നെപ്പോലെ
മുൻകാലങ്ങളിൽപ്പോലും ആരും ഉണ്ടായിരിക്കാ
തിരിക്കത്തക്കവിധം നിന്നെ ഞാൻ മഹാജ്ഞാ
നിയാക്കും. ഭാവിയിലും നിന്നെപ്പോലെ ഒരാളു
ണ്ടാവുകയില്ല. 13നിനക്കു സമ്മാനമായി നീ

ആവശ്യപ്പെടാത്ത ചിലതുകൂടി ഞാൻ നൽകും.
നിൻെറ ജീവിതമാകെ നിനക്കു സമ്പത്തും
ബഹുമതിയുമുണ്ടാകും. ലോകത്തിൽ നിന്നെ
പ്പോലെ മറ്റൊരു രാജാവുണ്ടായിരിക്കില്ല.
14എന്നെ പിന്തുടരാനും എൻെറ നിയമങ്ങളും
കല്പനകളും അനുസരിക്കുവാനും ഞാൻ
നിന്നോട് ആവശ്യപ്പെടുന്നു. നിൻെറ പിതാ
വായ ദാവീദ് ചെയ്തതുപോലെ തന്നെ നീയും
ചെയ്യുക. അങ്ങനെ ചെയ്താൽ നിനക്ക് ഒരു
ദീർഘജീവിതവും ഞാൻ നൽകും."

15ശലോമോൻ എഴുന്നേറ്റു. ദൈവം സ്വപ്ന
ത്തിൽ തന്നോടു സംസാരിച്ചതായി അവനറി
ഞ്ഞു. അനന്തരം ശലോമോൻ യെരൂശലേമി
ലേക്കു പോവുകയും അവിടെ യഹോവയുടെ
കരാറിൻെറ പെട്ടകത്തിൻെറ മുമ്പിൽ നിൽക്കു
കയും ചെയ്തു. ശലോമോൻ യഹോവയ്ക്കു
ഒരു ഹോമയാഗമർപ്പിച്ചു. അവൻ യഹോവ
യ്ക്കു ഒരു സമാധാനബലിയും അർപ്പിച്ചു.
അതിനുശേഷം അവനെ ഭരണത്തിൽ സഹാ
യിച്ച എല്ലാ നേതാക്കൾക്കും ഉദ്യോഗസ്ഥന്മാ
ർക്കും ഒരു വിരുന്നു നൽകുകയും ചെയ്തു.

16ഒരു ദിവസം രണ്ടു വേശ്യകൾ ശലോമോ
ൻെറയടുത്തു വന്നു. അവർ രാജാവിൻെറ
മുമ്പിൽ വന്നുനിന്നു. 17സ്ത്രീകളിലൊരാൾ
പറഞ്ഞു, "പ്രഭോ, ഞാനും ഇവളും ഒരേ വീട്ടി
ലാണു താമസിക്കുന്നത്. ഞങ്ങൾ ഇരുവരും
ഗർഭിണികളും പ്രസവം അടുത്തവരുമായി
രുന്നു. ഇവൾ എന്നോടൊത്തുണ്ടായിരുന്ന
പ്പോൾ ഞാനൊരു കുട്ടിയെ പ്രസവിച്ചു.
18മൂന്നു ദിവസങ്ങൾക്കുശേഷം അവൾ അവ
ളുടെ കുട്ടിയേയും പ്രസവിച്ചു. വീട്ടിൽ ഞങ്ങ
ളോടൊപ്പം മറ്റാരുമുണ്ടായിരുന്നില്ല. ഞങ്ങൾ
രണ്ടുപേർ മാത്രം. 19ഒരു രാത്രി ഉറക്കത്തിൽ
അവൾ തൻെറ കുട്ടിയുടെമേൽ കിടന്നതിനാൽ
കുട്ടി മരിച്ചു. 20അതിനാൽ രാത്രിയിൽ ഞാൻ
ഉറങ്ങിക്കിടക്കവേ എൻെറയടുത്തുനിന്നും
എൻെറ കുട്ടിയെ എടുത്തു കൊണ്ടുപോയി.
അവൾ അവനെ തൻെറ കിടക്കയിൽ കിടത്തി.
എന്നിട്ടവൾ മരിച്ച കുട്ടിയെ എൻെറ കിടക്ക
യിലും കിടത്തി. 21പിറ്റേന്നു പ്രഭാതത്തിൽ
ഞാൻ ഉണർന്നു കുഞ്ഞിനു മുലകൊടുക്കാൻ
തുടങ്ങി. പക്ഷേ കുട്ടി മരിച്ചിരിക്കുന്നതാണു
ഞാൻ കണ്ടത്. അനന്തരം ഞാനതിനെ വളരെയ
ടുത്തു നോക്കി. അതെൻെറ കുട്ടിയല്ലെന്നെ
നിക്കു മനസ്സിലായി."

22പക്ഷേ മറ്റേ സ്ത്രീ പറഞ്ഞു, "അല്ല! ജീവി
ച്ചിരിക്കുന്ന കുട്ടി എൻേറതാണ്. ചത്തകുട്ടിയാ
ണ് നിൻേറത്!" പക്ഷേ ആദ്യത്തെ സ്ത്രീ പറ
ഞ്ഞു, "അല്ല! നീ നുണ പറയുകയാണ്! മരിച്ച
കുട്ടി നിൻേറതും ജീവനുള്ളകുട്ടി എൻേറതുമാ
ണ്!" അങ്ങനെ രണ്ടു സ്ത്രീകളും രാജാവിൻെറ
മുമ്പിൽ വഴക്കടിച്ചു.

23അപ്പോൾ ശലോമോൻരാജാവു പറഞ്ഞു,
"നിങ്ങൾ രണ്ടു പേരും പറയുന്നു ജീവനുള്ള
കുട്ടി അവരവരുടേതാണെന്ന്. ചത്ത കുട്ടി മറ്റവ
ളുടേതാണെന്നും." 24അനന്തരം ഒരുവാളു കൊ
ണ്ടുവരാൻ ശലോമോൻരാജാവ് തൻെറ ഭൃത്യനെ
അയച്ചു. 25ശലോമോൻരാജാവു പറഞ്ഞു, "നമു
ക്കു ചെയ്യാവുന്നതിതാണ്. ജീവനുള്ള കുഞ്ഞി
നെ രണ്ടു കഷണങ്ങളാക്കാം. ഓരോരുത്തിക്കും
ഓരോ കഷണം വീതം നൽകുക." 26രണ്ടാമ
ത്തെ സ്ത്രീ പറഞ്ഞു, "അതുകൊള്ളാം കുട്ടിയെ
രണ്ടു കഷണങ്ങളാക്കൂ. അപ്പോൾ ഞങ്ങളി
ലാർക്കും കുട്ടിയെ ലഭിക്കാതാകും." എന്നാൽ
യഥാർത്ഥ അമ്മയായ ആദ്യത്തെ സ്ത്രീയ്ക്ക്
തൻെറ പുത്രനോട് പൂർണ്ണസ്നേഹ മായിരുന്നു.
അവൾ രാജാവിനോടു പറഞ്ഞു, "പ്രഭോ,
കുഞ്ഞിനെ ദയവായി കൊല്ലരുതേ! അതിനെ
അവൾക്കു നൽകിയാലും."

27അപ്പോൾ ശലോമോൻരാജാവു പറഞ്ഞു,
"കുഞ്ഞിനെ കൊല്ലരുത്! ഇത് ആദ്യത്തെ സ്ത്രീ
യ്ക്കു നൽകുക. അവളാണ് യഥാർത്ഥ അമ്മ."

28ശലോമോൻരാജാവിൻെറ തീരുമാനത്തെ
പ്പറ്റി യിസ്രായേൽജനത കേട്ടു. അവർ അവനെ
ബഹുമാനിക്കുകയും അവൻെറ ജ്ഞാനംകൊ
ണ്ട് അവനോട് വളരെ ഭക്തി പ്രകടിപ്പിക്കുകയും
ചെയ്തു. ശരിയായ തീരുമാനങ്ങളെടുക്കാൻ
അവനുണ്ടായിരിക്കുന്ന ദൈവികജ്ഞാനത്തെ
നാട്ടുകാർ മനസ്സിലാക്കി.

### ശലോമോൻെറ രാജ്യം

4 ശലോമോൻരാജാവ് യിസ്രായേൽജനതയെ
മുഴുവൻ ഭരിച്ചു. 2അവനെ ഭരണത്തിൽ
സഹായിച്ച അവൻെറ മുഖ്യ ഉദ്യോഗസ്ഥന്മാർ
ഇവരാണ്.

സാദോക്കിൻെറ പുത്രനായ അസര്യാവ്
പുരോഹിതനായിരുന്നു. 3ശീശയുടെ പുത്രന്മാ
രായ എലീഹോരെഫും അഹീയാവും. കോടതി
യിൽ നടക്കുന്ന കാര്യങ്ങളെപ്പറ്റി എഴുതുന്ന
ജോലി ഇവർക്കായിരുന്നു. അഹീലൂദിൻെറ
പുത്രനായ യെഹോശാഫാത്ത്. ജനതയുടെ
ചരിത്രം എഴുതിയത് യെഹോശാഫാത്ത് ആയി
രുന്നു. 4യഹോയാദയുടെ പുത്രനായ ബെനാ
യാവ്. ബെനായാവ് ആയിരുന്നു സൈന്യാധി
പൻ. സാദോക്കും അബ്യാഥാരും. സാദോക്കും
അബ്യാഥാരുമായിരുന്നു പുരോഹിതന്മാർ. 5നാ
ഥാൻെറ പുത്രനായ അസര്യാവ്. ജില്ലാഗവർ
ണർമാരുടെ മേധാവിയായിരുന്നു അസര്യാവ്.
നാഥാൻെറ പുത്രനായ സാബൂദ്. പുരോഹി
തനും രാജാവിൻെറ ഉപദേഷ്ടാവുമായിരുന്നു
സാബൂദ്. 6അഹീശാർ. രാജകൊട്ടാരത്തിലെ
ചുമതലക്കാരനായിരുന്നു അഹീശാർ. അബ്ദ
യുടെ പുത്രനായ അദോനീരാം. അടിമകളുടെ
ചുമതലക്കാരനായിരുന്നു അദോനീരാം.

7ജില്ലകളെന്ന പേരിൽ പന്ത്രണ്ടു പ്രദേശങ്ങ
ളായി യിസ്രായേൽ വിഭജിക്കപ്പെട്ടിരുന്നു.
ഓരോ ജില്ല ഭരിക്കാനും ശലോമോൻ ഗവർണർ
മാരെ തെരഞ്ഞെടുത്തിരുന്നു. ഇവർക്കായിരുന്നു
അവരവരുടെ ജില്ലകളിൽനിന്നും ഭക്ഷണം സംഭ
രിച്ച് രാജാവിനും കുടുംബത്തിനും എത്തിക്കാ
നുള്ള ചുമതല. വർഷത്തിലെ പന്ത്രണ്ടു മാസ
ങ്ങളിലും രാജാവിനു ഭക്ഷണമെത്തിക്കേണ്ട ചുമ
തല ഓരോ ജില്ലകൾക്കുമായിരുന്നു. 8പന്ത്രണ്ടു
ഗവർണർമാരുടെ പേരുകൾ ഇവയാണ്:

മലമ്പ്രദേശമായ എഫ്രയീമിലെ ഗവർണ്ണറാ
യിരുന്നു ബെൻ-ഹൂർ. 9ശാൽബീം, ബേത്ത്-ശെ
മേശ്, ഏലോൻ-ബേത്ത്ഹാനാൻ എന്നിവിടങ്ങ
ളിലെ ഗവർണ്ണറായിരുന്നു ബെൻദേക്കർ മാക്ക
സ്. 10അരുബ്ബോത്ത്, സൂഖോവ് ഹെഫേർ എന്നി
വിടങ്ങളിലെ ഗവർണ്ണറായിരുന്നു ബെൻഹെ
സെർ. 11നാഫാത്ത്, ദോറിലെ ഗവർണ്ണറായി
രുന്നു ബെൻ- അബീനാദാബ്. ശലോമോൻെറ
പുത്രിയായ താഫത്തിനെയായിരുന്നു അയാൾ
വിവാഹം കഴിച്ചിരുന്നത്.

12താനാക്കിൻെറയും മെഗിദ്ദോവിൻെറയും
സാരെഥാനിനടുത്ത മുഴുവൻ ബേത്ത്-ശെ
യാനിൻെറയും ഗവർണറായിരുന്നു അഹീലൂ
ദിൻെറ പുത്രൻ ബാനാ. ഇത് യിസ്രെയേലിനു

താഴെ ബേത്ത്-ശെയാൻ മുതൽ യോക്മെ
യാമിന് എതിർവശത്ത് ആബേൽ-മെഹോലാ
വരെയായിരുന്നു.
13ബെൻ-ഗെബെരായിരുന്നു രാമോത്ത്ഗിലെ
യാദിലെ ഗവർണ്ണർ. ഗിലെയാദിൽ മനശ്ശെ
യുടെ പുത്രനായ യായീരിനുണ്ടായിരുന്ന
എല്ലാ പട്ടണങ്ങളുടെയും ഗ്രാമങ്ങളുടെയും ഗവ
ർണ്ണറായിരുന്നു അവൻ. ബാശാനിലെ അർ
ഗ്ഗോബ്ജില്ലയുടെയും ഗവർണ്ണറായിരുന്നു
അവൻ. ഈ പ്രദേശത്ത് ചുറ്റിലും ഭിത്തിയുള്ള
അറുപതു നഗരങ്ങളുണ്ടായിരുന്നു. ഈ നഗര
ങ്ങൾക്ക് ഓട്ടോടാമ്പലുകളുള്ള കവാടങ്ങളുമു
ണ്ടായിരുന്നു.
14ഇദ്ദോയുടെ പുത്രനായ അഹീനാദാബ് മഹ
നയീമിന്റെ ഗവർണ്ണറായിരുന്നു.
15അഹീമാസ് ആയിരുന്നു നഫ്താലിയുടെ
ഗവർണ്ണർ. ശലോമോന്റെ പുത്രിയായ ബാശെ
മത്ത് ആയിരുന്നു അയാളുടെ ഭാര്യ. 16ഹൂശയി
യുടെ പുത്രനായ ബാനാ ആശേരിന്റെയും
ബെയാലോത്തിന്റെയും ഗവർണ്ണറായിരുന്നു.
17പാരൂഹിന്റെ പുത്രനായ യെഹോശ
ഫാത്ത് യിസ്സാഖാരിന്റെ ഗവർണ്ണറായിരുന്നു.
18ഏലയുടെ പുത്രനായ ശിമെയി ബെന്യാമീ
നിലെ ഗവർണ്ണറായിരുന്നു. 19ഹൂരിന്റെ പുത്ര
നായ ഗേബെർ ആയിരുന്നു ഗിലെയാദിലെ
ഗവർണ്ണർ. അമോര്യരുടെ രാജാവായ സീഹോ
നും ബാശാൻരാജാവായ ഓഗും താമസിച്ചി
രുന്ന രാജ്യമായിരുന്നു ഗിലെയാദ്. എന്നാൽ
ഗേബെർ മാത്രമായിരുന്നു ആ ജില്ലയുടെ ഗവർ
ണ്ണർ. 20യെഹൂദയിലും യിസ്രായേലിലും അനേ
കമനേകം ജനങ്ങളുണ്ടായിരുന്നു. കടൽപ്പുറത്തെ
മണൽത്തരികൾപോലെ അസംഖ്യമായിരുന്നു
അവർ. അവർ സന്തോഷകരമായ ജീവിതം
നയിച്ചു. അവർ തിന്നുകയും കുടിക്കുകയും
സ്വയം ആഹ്ളാദിക്കുകയും ചെയ്തു.
21യൂഫ്രട്ടീസ്രാജ്യം മുതൽ ഫെലിസ്ത്യരുടെ
ദേശംവരെയുള്ള എല്ലാ രാജ്യങ്ങളും ശലോ
മോൻ ഭരിച്ചു. ഈജിപ്തിന്റെ അതിർത്തിവരെ
അവന്റെ രാജ്യം വ്യാപിച്ചിരുന്നു. ആ രാജ്യ
ങ്ങൾ അവന് സമ്മാനങ്ങൾ കൊടുക്കുകയും
അവന്റെ ജീവിതകാലം മുഴുവൻ അവനെ
അനുസരിക്കുകയും ചെയ്തു.
22-23ശലോമോനും അവന്റെകൂടെ ഊണു
മേശയിലിരിക്കുന്നവർക്കും ഇത്രമാത്രം ഭക്ഷണം
നിത്യവും വേണ്ടിയിരുന്നു: മുപ്പതുകോർ നനു
ത്ത മാവ്, അറുപതുകോർ സാധാരണ മാവ്,
കൊഴുത്ത പത്തുകാള, വയലുകളിൽ മേഞ്ഞു
നടക്കുന്ന ഇരുപതു പശുക്കൾ, നൂറ് ആടുകൾ,
കലമാനുകൾ, പുള്ളിമാനുകൾ, മ്ളാ വുകൾ,
പോരു കോഴികൾ.
24യൂഫ്രട്ടീസ്നദിക്കു പടിഞ്ഞാറെ കരയി
ലുള്ള രാജ്യങ്ങളെല്ലാം ശലോമോൻ ഭരിച്ചു.
അതു തിഫ്സഹ്മുതൽ ഗസ്സവരെയുള്ള പ്രദേ
ശമായിരുന്നു. തന്റെ രാജ്യത്തെമ്പാടും ശലോ
മോന് സമാധാനം നിലനിന്നിരുന്നു. 25ശലോ
മോന്റെ ജീവിതകാലത്ത് ദാൻ മുതൽ ബേർ-
ശേബവരെയുള്ള പ്രദേശത്തെ യിസ്രായേലു
കാരും യെഹൂദക്കാരും സമാധാനത്തിലും സുര
ക്ഷിതത്വത്തിലും കഴിഞ്ഞിരുന്നു. ജനങ്ങൾ
തങ്ങളുടെ അത്തിമരങ്ങൾക്കും മുന്തിരിവള്ളി
കൾക്കുമിടയിൽ സമാധാനത്തോടെ ഇരുന്നി
രുന്നു. 26ശലോമോന് തന്റെ തേരുകൾക്കുള്ള
നാലായിരം കുതിരകളെ കെട്ടാനുള്ളലായമുണ്ടാ
യിരുന്നു, കൂടാതെ പന്തീരായിരം കുതിരപ്പട്ടാള
ക്കാരും. 27ഓരോ മാസവും പന്ത്രണ്ടു ജില്ലകളിൽ
ഓരോ ജില്ലയുടെയും ഗവർണർമാർ ശലോ
മോൻരാജാവിന് വേണ്ടതെല്ലാം നൽകിയിരുന്നു.
രാജാവിന്റെ തീൻമേശയിൽ എല്ലാവരുടെയും
വയറു നിറയ്ക്കാൻ അതു തികയുമായിരുന്നു.
28ജില്ലാഗവർണ്ണർമാർ ശലോമോൻരാജാവി
ന്റെ തേർകുതിരകൾക്കും പടക്കുതിരകൾക്കും
ആവശ്യമുള്ള കച്ചിയും യവവും നൽകിയിരു
ന്നു. ഓരോരുത്തരും അവ വേണ്ടസ്ഥലത്ത്
എത്തിച്ചിരുന്നു.

### ശലോമോന്റെ ജ്ഞാനം

29ദൈവം ശലോമോനെ വളരെ ജ്ഞാനി
യാക്കി. ശലോമോന് അളവറ്റ വിജ്ഞാനവും
കല്പനാതീതമായ ജ്ഞാനവും നൽകി. 30കിഴക്കു
ള്ള ആരുടെ ജ്ഞാനത്തെക്കാളും വലുതായി
രുന്നു ശലോമോന്റെ ജ്ഞാനം. ഈജിപ്തി
ലുള്ള എല്ലാവരെക്കാളും ജ്ഞാനം ശലോമോനു
ലഭിച്ചു. 31അവൻ ഭൂമിയിലെ ആരെക്കാളും
വിവേകശാലിയുമായിരുന്നു. എസ്രാഹ്യനായ
ഏഥാനെക്കാളും വിവേകശാലിയായിരുന്നു
അവൻ. മാഹോലിന്റെ പുത്രന്മാരായിരുന്ന
ഹേമാൻ, കൽക്കോൽ, ദർദ്ദാ എന്നിവരെക്കാളും
ജ്ഞാനിയായിരുന്നു ശലോമോൻ. യിസ്രായേ
ലിനും യെഹൂദയ്ക്കും ചുറ്റിലുമുള്ള എല്ലാ രാജ്യ
ങ്ങളിലും ശലോമോൻരാജാവ് പ്രസിദ്ധനായി.
32തന്റെ ജീവിതകാലത്ത് ശലോമോൻരാജാവ്
മൂവായിരം ഉപദേശങ്ങൾ, ആയിരത്തിയഞ്ഞൂറു
ഗീതങ്ങൾ എന്നിവ രചിച്ചു.
33പ്രകൃതിയെപ്പറ്റിയും ശലോമോന് വളരെ
അറിയാമായിരുന്നു. ലെബാനോനിലെ വലിയ
ദേവദാരുമരങ്ങൾ മുതൽ ഭിത്തിയിൽ പൊട്ടി
മുളയ്ക്കുന്ന മുന്തിരിവള്ളികൾവരെ എല്ലാ
ത്തരം ചെടികളെപ്പറ്റിയും ശലോമോൻ പഠിപ്പി
ച്ചു. മൃഗങ്ങൾ, പക്ഷികൾ, ഇഴജന്തുക്കൾ എന്നി
വയെപ്പറ്റിയും ശലോമോൻരാജാവ് പഠിപ്പിച്ചു.
34ശലോമോൻരാജാവിന്റെ വിജ്ഞാനം ശ്രവി
ക്കാൻ എല്ലാ രാജ്യങ്ങളിൽനിന്നുള്ളവരും വന്നു.
ശലോമോൻരാജാവിനെ ശ്രവിക്കാൻ എല്ലാ
രാജ്യങ്ങളിലെയും രാജാക്കന്മാരും തങ്ങളുടെ
ജ്ഞാനികളെ അയച്ചു.

### ശലോമോൻ ആലയം നിർമ്മിക്കുന്നു

5 ഹീരാം ആയിരുന്നു സോരിലെ രാജാവ്.
അയാൾ എക്കാലവും ദാവീദിന്റെ സുഹൃ
ത്തായിരുന്നു. ദാവീദിനു ശേഷം ശലോമോൻ
രാജാവായ വിവരം അറിഞ്ഞ ഉടനെ ഹീരാം
തന്റെ ഭൃത്യന്മാരെ ശലോമോന്റെയടുത്തേക്ക
യച്ചു. 2ഹീരാം രാജാവിനോട് ശലോമോൻ പറ
ഞ്ഞതിതാണ്, 3“എന്റെ പിതാവായ ദാവീദു
രാജാവിന് ചുറ്റിലുംനിന്നുള്ള അനേകം യുദ്ധ
ങ്ങൾ നേരിടേണ്ടി വന്നിട്ടുണ്ടെന്ന് നിനക്കറിയാ
മല്ലോ. അതിനാൽ തന്റെ ദൈവമായ യഹോവ
യ്ക്കു ഒരു ആലയം പണിയാൻ അദ്ദേഹത്തിനു
കഴിഞ്ഞില്ല. തന്റെ ശത്രുക്കളെ മുഴവൻ തോല്പി
ക്കാൻ യഹോവ തന്നെ അനുവദിക്കുന്നത്രയും
കാലം അദ്ദേഹം കാത്തിരുന്നു. 4പക്ഷേ ഇന്ന്
എന്റെ ദൈവമാകുന്ന യഹോവ എന്റെ രാജ്യ
ത്തിന്റെ എല്ലാ വശങ്ങളിലും സമാധാനം
നൽകിയിരിക്കുന്നു. ഇപ്പോൾ എനിക്കു ശത്രുക്ക
ളില്ല. എന്റെ ജനത അപകടത്തിലുമല്ല.
5“എന്റെ പിതാവായ ദാവീദിനോട് യഹോ
വ ഒരു വാഗ്ദാനം ചെയ്തിരുന്നു. യഹോവ
പറഞ്ഞു, ‘നിനക്കുശേഷം നിന്റെ പുത്രനെ

ഞാൻ രാജാവാക്കും. നിൻെറ പുത്രൻ എന്നെ
മഹത്വപ്പെടുത്താൻ ഒരു ആലയം പണിയുക
യും വേണം. എൻെറ ദൈവമാകുന്ന യഹോവ
യ്ക്കു ആ ആലയം പണിയാൻ ഞാനിപ്പോൾ
ആഗ്രഹിക്കുന്നു. 6അതിനാൽ ഞാൻ താങ്കളുടെ
സഹായം ആവശ്യപ്പെടുന്നു. താങ്കളുടെ ആളു
കളെ ലെബാനോനിലേക്കയയ്ക്കുക.അവിടെ
അവർ ദേവദാരുവൃക്ഷങ്ങൾ എനിക്കുവേണ്ടി
മുറിക്കണം. എൻെറ ഭൃത്യന്മാരും താങ്കളുടെ ഭൃത്യ
ന്മാരോടൊപ്പം ജോലി ചെയ്യും. താങ്കളുടെ ഭൃത്യ
ന്മാരുടെ കൂലിയായി താങ്കൾ നിശ്ചയിക്കുന്ന
തെന്തും ഞാൻ നൽകാം, പക്ഷേ താങ്കളുടെ
സഹായം എനിക്കു വേണം. ഞങ്ങളുടെ മരപ്പ
ണിക്കാർ സീദോനിലെ മരപ്പണിക്കാരുടെയത്ര
മിടുക്കന്മാരല്ല."

7ശലോമോൻെറ ആവശ്യങ്ങൾ കേട്ടപ്പോൾ
ഹീരാമിനു വളരെ സന്തോഷമായി. ഹീരാം
പറഞ്ഞു, "ഈ മഹാരാജ്യം ഭരിക്കാൻ ദാവീദു
രാജാവിന് ഇത്ര ജ്ഞാനിയായ ഒരു പുത്രനെ
നൽകിയതിന് ഞാൻ യഹോവയോടു നന്ദി
പറയുന്നു!" 8അനന്തരം ഹീരാം ശലോമോന്
ഒരു സന്ദേശമയച്ചു. സന്ദേശമിതായിരുന്നു, "അ
ങ്ങ് ആവശ്യപ്പെട്ട കാര്യങ്ങൾ ഞാൻ കേട്ടു.
അങ്ങയ്ക്ക് ആവശ്യമുള്ളത്ര ദേവദാരുമരങ്ങളും
സൈപ്രസ് മരങ്ങളും മുഴുവൻ ഞാൻ അങ്ങ
യ്ക്കു തരാം. 9എൻെറ ഭൃത്യന്മാർ അവ ലെബാ
നോനിൽനിന്നും കടലിലേക്കു കൊണ്ടുവരും.
അപ്പോളവ കൂട്ടിക്കെട്ടി അങ്ങ് ആവശ്യപ്പെടുന്ന
തുറമുഖത്തേക്കു ഞാൻ കൊണ്ടുവരാം. അവിടെ
ആ മരക്കഷണങ്ങൾ ഞാൻ വേർപെടുത്തു
മ്പോൾ അങ്ങയ്ക്കു അവ കൊണ്ടുപോകാം.
എല്ലാ വർഷവും എൻെറ വീട്ടിലേക്കാവശ്യമു
ള്ള ഭക്ഷണം നൽകുകയാണ് അങ്ങെനിക്കായി
ചെയ്യേണ്ട ആനുകൂല്യം."

10-11ശലോമോന് ആവശ്യമുള്ളത്ര ദേവദാരു
മരങ്ങളും സൈപ്രസ്മരങ്ങളും ഹീരാം നൽകി.
ശലോമോൻ ഹീരാമിന് ഇരുപതിനായിരം
കോർഗോതമ്പും ഇരുപതിനായിരം ബത്ത് ശുദ്ധ
മായ ഒലീവെണ്ണയും എല്ലാ വർഷവും നൽകി.
12യഹോവ വാഗ്ദാനം ചെയ്തിരുന്നതുപോലെ
തന്നെ ശലോമോന് ജ്ഞാനം നൽകി. ഹീരാ
മിനും ശലോമോനും ഇടയിൽ സമാധാനം നില
നിന്നിരുന്നു. ഈ രണ്ടു രാജാക്കന്മാരും അവർക്കി
ടയിൽ ഒരു ഉടമ്പടിയുണ്ടാക്കി.

13ശലോമോൻരാജാവ് മുപ്പതിനായിരം
യിസ്രായേലുകാരെ ഈ ജോലിയിൽ സഹായി
ക്കാൻ നിർബന്ധിച്ചു. 14അവരുടെ യജമാന
നായി അദോനീരാം എന്നൊരാളെ ശലോമോൻ
രാജാവ് തെരഞ്ഞെടുത്തു. ശലോമോൻ അവരെ
മൂന്ന് സംഘങ്ങളാക്കി തിരിച്ചു. ഓരോ സംഘ
ത്തിനും പതിനായിരംപേർ വീതം. ഓരോ
സംഘവും ലെബനോനിൽ ഒരു മാസം പണി
യെടുക്കുകയും രണ്ടുമാസത്തേക്കു വീട്ടിൽ
പോകുകയും ചെയ്തിരുന്നു. 15മലപ്രദേശത്ത്
ജോലി ചെയ്യാൻ എൺപതിനായിരംപേരെ
യും ശലോമോൻ നിയോഗിച്ചു. പാറ പൊട്ടി
യ്ക്കലായിരുന്നു അവരുടെ ജോലി. പാറ ചുമ
ക്കാൻ എഴുപതിനായിരം പേരുണ്ടായിരുന്നു.
16ഈ ജോലികളെല്ലാം ചെയ്യുന്നവരുടെ മേൽ
നോട്ടക്കാരായി മൂവായിരത്തി മുന്നൂറുപേരും
ഉണ്ടായിരുന്നു. 17വലിയ വിലയേറിയ കല്ലുകൾ
ആലയത്തിൻെറ അടിത്തറ പാകാനായി മുറി
ച്ചെടുക്കാൻ ശലോമോൻരാജാവ് അവരോടു
കല്പിച്ചു. 18അനന്തരം ശലോമോൻെറയും ഹീരാ
മിൻെറയും പണിക്കാരും ബൈബ്ലോസു
കാരും കല്ലുകൾ ചെത്തിമിനുക്കി. ആലയം നിർ
മ്മിക്കാനുള്ള കല്ലുകളും മരവും അവർ തയ്യാ
റാക്കി.

### ശലോമോൻ ആലയം പണിയുന്നു

6 അങ്ങനെ ശലോമോൻ ആലയം പണിയാൻ
ആരംഭിച്ചു. യിസ്രായേലുകാർ ഈജിപ്തു
വിട്ടതിൻെറ നാനൂറ്റിയെൺപതാം വർഷ
മായിരുന്നു അത്, ശലോമോൻ യിസ്രായേൽ
രാജാവായതിൻെറ നാലാം വർഷവുമായിരുന്നു
അത്. വർഷത്തിൻെറ രണ്ടാം മാസമായ സീവ്
മാസത്തിലായിരുന്നു അത്. 2ആലയത്തിന് അറു
പതുമുഴം നീളവും ഇരുപതുമുഴം വീതിയും
മുപ്പതുമുഴം ഉയരവുമുണ്ടായിരുന്നു. 3ആലയ
ത്തിൻെറ മുഖമണ്ഡപത്തിന് ഇരുപതുമുഴം നീള
വും പത്തുമുഴം വീതിയുമുണ്ടായിരുന്നു. മുഖമ
ണ്ഡപം ആലയത്തിൻെറ മുൻഭാഗം മുഴുവനും
ഉണ്ടായിരുന്നു. ആലയത്തിൻെറ വീതിയ്ക്കു
തുല്യമായിരുന്നു അതിൻെറ നീളം. 4ആലയ
ത്തിന് ഇടുങ്ങിയ ജനാലകളുണ്ടായിരുന്നു. പുറ
ത്ത് വീതികുറഞ്ഞതും അകത്ത് വീതിയേറിയതു
മായിരുന്നു അവ. 5ആലയത്തിൻെറ പ്രധാന
ഭാഗത്തിനു ചുറ്റുമായി ഒരു നിരമുറികൾ നിർ
മ്മിച്ചു. ആ മുറികൾ നിലനിലയായിട്ടുമാ
യിരുന്നു പണിതത്. അവ മൂന്നു നിലയുണ്ടായി
രുന്നു. 6മുറികൾ ആലയഭിത്തിയോടു ചേർ
ന്നിരുന്നു. എന്നാൽ അവയുടെ ഉത്തരങ്ങൾ ആ
ഭിത്തിയിലേക്കു കയറ്റിയായിരുന്നില്ല നിർമ്മി
ച്ചിരുന്നത്. മുകളിലേക്കു പോകുന്തോറും ആ
ആലയഭിത്തിയുടെ കനം കുറഞ്ഞു വന്നു. അതി
നാൽ ആ മുറികളുടെ ഒരു വശത്തുള്ള ഭിത്തി
അതിൻെറ അടിയിലെ ഭിത്തിയേക്കാൾ കനം
കുറഞ്ഞതായിരുന്നു. താഴത്തെ നിലയിലുള്ള
മുറികൾക്ക് അഞ്ചുമുഴമായിരുന്നു വീതി. നടു
വിലത്തെ നിലയിലെ മുറികൾക്ക് ആറുമുഴം
വീതി. അതിനു മുകളിലുള്ള മുറികൾക്ക് ഏഴു
മുഴം വീതിയുണ്ടായിരുന്നു. 7വലിയ കല്ലുകളുപ
യോഗിച്ചാണ് പണിക്കാർ ഭിത്തികൾ പണി
തത്. മണ്ണിൽനിന്ന് അവർക്കു കിട്ടിയ സ്ഥലത്തു
വച്ചു തന്നെ അവർ കല്ലുകൾമുറിച്ചു. അതി
നാൽ ചുറ്റികകളുടെയോ കോടാലികളുടെയോ
മറ്റേതെങ്കിലും ഇരുമ്പായുധങ്ങളുടെയോ
ശബ്ദം ആലയത്തിലുണ്ടായിരുന്നില്ല.

8താഴത്തെ നിലയിലെ മുറികളിലേക്കുള്ള
പ്രവേശനദ്വാരം ആലയത്തിൻെറ തെക്കുവശ
ത്തായിരുന്നു. അകത്ത് രണ്ടും മൂന്നും നിലക
ളിലെ മുറികളിലേക്കു ഗോവണികളുമുണ്ടായി
രുന്നു.

9അങ്ങനെ ശലോമോൻ ആലയനിർമ്മാണം
പൂർത്തീകരിച്ചു.ആലയത്തിൻെറ എല്ലാ ഭാഗ
ങ്ങളും ദേവദാരുകൊണ്ടുള്ള പലക ഉപയോ
ഗിച്ച് മൂടിയിരുന്നു. 10ആലയത്തിനു ചുറ്റുമുള്ള
മുറികളുടെ നിർമ്മാണവും ശലോമോൻ പൂർ
ത്തീകരിച്ചു. ഓരോ നിലയ്ക്കും അഞ്ചുമുഴം
ഉയരമുണ്ടായിരുന്നു. ആ മുറികളിലെ ദേവദാരു
തുലാങ്ങൾ ആലയത്തെ സ്പർശിച്ചു.

11യഹോവ ശലോമോനോടു പറഞ്ഞു, 12"നീ
എൻെറ നിയമങ്ങളും കല്പനകളും അനുസരി
ച്ചാൽ ഞാൻ നിൻെറ പിതാവിനോടു വാഗ്
ദാനം ചെയ്ത കാര്യങ്ങൾ നിനക്കുവേണ്ടി
ചെയ്യും. 13യിസ്രായേലുകാർക്കിടയിൽ നീ നിർ
മ്മിക്കുന്ന ഈ ആലയത്തിൽ ഞാൻ വസിക്കു

കയും ചെയ്യും. യിസ്രായേൽജനതയെ ഞാ
നൊരിക്കലും കൈവെടിയുകയില്ല."

## ആലയത്തിന്റെ വിശദവിവരങ്ങൾ

14അങ്ങനെ ശലോമോൻ ആലയനിർമ്മാണം
പൂർത്തീകരിച്ചു. 15കല്ലുകൊണ്ടുള്ള ഉൾഭിത്തി
ദേവദാരുപലകകൾ കൊണ്ടു പൊതിഞ്ഞി
രുന്നു. തറമുതൽ മച്ചുവരെ ആ പലകകൾ
ഉണ്ടായിരുന്നു. ആലയത്തിന്റെ തറയിലെ കല്ലു
കൾ സൈപ്രസ്തടി കൊണ്ടു പൊതിഞ്ഞി
രുന്നു. 16ആലയത്തിന്റെ അങ്ങേയറ്റത്ത് താഴെ
ഇരുപതുമുഴം നീളത്തിൽ ഒരു മുറിയും അവർ
പണിതു. ഈ മുറിയുടെ ഭിത്തികളിലും തറ
മുതൽ മച്ചുവരെ ദേവദാരുപലകകൾ തറച്ചു.
അതിവിശുദ്ധസ്ഥലം എന്നായിരുന്നു ആ മുറി
വിളിക്കപ്പെട്ടിരുന്നത്. 17അതിവിശുദ്ധ സ്ഥല
ത്തിനു മുമ്പിൽ ആയിരുന്നു ആലയ ത്തിന്റെ
പ്രധാനഭാഗം. ആ മുറിക്ക് നാല്പതു മുഴം നീള
മുണ്ടായിരുന്നു. 18ഈ മുറിയുടെ ഭിത്തികളിലും
അവർ ദേവദാരു പലകകൾ തറച്ചു ഭിത്തി
യിലെ ഒരു കല്ലുപോലും വെളിയിൽ കാണാമാ
യിരുന്നില്ല. പലകകളിൽ അവർ പുഷ്പങ്ങ
ളുടെയും കായ്കനികളുടെയും ചിത്രങ്ങൾ
കൊത്തിവച്ചിരുന്നു.
19ആലയത്തിന്റെ ഏറ്റവും പിൻഭാഗത്ത്
ശലോമോൻ ഒരു മുറി തയ്യാറാക്കി. ആ മുറി
യഹോവയുടെ കരാറിന്റെ പെട്ടകത്തിനു
വേണ്ടിയുള്ളതായിരുന്നു. 20ആ മുറിക്ക് ഇരുപതു
മുഴം നീളം, ഇരുപതുമുഴം വീതി, ഇരുപതുമുഴം
ഉയരം എന്നിങ്ങനെയായിരുന്നു അളവ്. 21ഈ
മുറി ശലോമോൻ സ്വർണ്ണം പൊതിഞ്ഞു. ഈ
മുറിയുടെ മുമ്പിലായി അവൻ ഒരു ധൂപയാഗ
പീഠവും പണിതു. യാഗപീഠം അവൻ സ്വർണ്ണം
കൊണ്ടു പൊതിയുകയും അതിനെ സ്വർണ്ണച്ച
ങ്ങലകൊണ്ട് വരിഞ്ഞുകെട്ടുകയും ചെയ്തു.
ആ മുറിയിൽ കെരൂബുമാലാഖമാരുടെ രണ്ടു
പ്രതിമകളുണ്ടായിരുന്നു. ആ പ്രതിമകളും സ്വർ
ണ്ണം പൂശിയവയായിരുന്നു.
22ആലയം മുഴുവൻ സ്വർണ്ണംകൊണ്ടു പൊ
തിഞ്ഞിരുന്നു. അതിവിശുദ്ധസ്ഥലത്തിനു മുമ്പി
ലുള്ള യാഗപീഠവും സ്വർണ്ണംകൊണ്ടു പൊതി
ഞ്ഞിരുന്നു.

23പണിക്കാർ ചിറകുകളുള്ള രണ്ടു കെരൂബു
മാലാഖമാരുടെ പ്രതിമകളും ഉണ്ടാക്കി. ഒലീവു
മരംകൊണ്ടാണ് അവർ അതുണ്ടാക്കിയത്. ഈ
കെരൂബുമാലാഖമാരെ അതിവിശുദ്ധസ്ഥല
ത്തായിരുന്നു വച്ചിരുന്നത്. ഓരോ കെരൂബു
മാലാഖയ്ക്കും പത്തുമുഴം ഉയരമുണ്ടായിരുന്നു.
24-26രണ്ടു കെരൂബുമാലാഖമാരും ഒരേ വലിപ്പ
ത്തിൽ ഒരേ രീതിയിൽ ഉണ്ടാക്കപ്പെട്ടു. ഓരോ
കെരൂബുമാലാഖമാർക്കും രണ്ടു ചിറകുകൾ
വീതമുണ്ടായിരുന്നു. ഓരോ ചിറകിനും അഞ്ചു
മുഴം നീളമുണ്ടായിരുന്നു. ഒരു ചിറകിന്റെ അറ്റം
മുതൽ മറ്റേ ചിറകിന്റെ അറ്റംവരെ പത്തു
മുഴവുമായിരുന്നു. ഓരോ കെരൂബുമാലാഖ
യ്ക്കും പതിനഞ്ചടി വീതമായിരുന്നു ഉയരം.
27അതിവിശുദ്ധസ്ഥലത്തായിരുന്നു ഈ കെരൂ
ബുമാലാഖമാരെ വച്ചിരുന്നത്. അവ അടുത്തടു
ത്തായി നിന്നു. മുറിയുടെ മദ്ധ്യത്തിൽ അവയു
ടെ ചിറകുകളുടെ അഗ്രങ്ങൾ കൂട്ടിമുട്ടിയിരുന്നു.
മറ്റു രണ്ടു ചിറകുകളുടെ അഗ്രങ്ങളും ഭിത്തിക
ളിൽ സ്പർശിച്ചിരുന്നു. 28ഈ കെരൂബുമാ
ലാഖമാർ സ്വർണ്ണത്തിൽ പൊതിയപ്പെട്ടിരുന്നു.
29പ്രധാനമുറിക്കും അകത്തെമുറിക്കും ചുറ്റു
മുള്ള ഭിത്തികളിൽ കെരൂബുമാലാഖമാരുടെയും
പനമരങ്ങളുടെയും പൂക്കളുടെയും ചിത്രങ്ങൾ
കൊത്തിവച്ചിരുന്നു. 30ഇരുമുറികളുടെയും തറ
യിൽ സ്വർണ്ണം പൂശിയിരുന്നു.
31പണിക്കാർ ഒലിവുതടിയിൽ രണ്ടു വാതി
ലുകൾ പണിതു. ആ വാതിലുകൾ അവർ
അതിവിശുദ്ധസ്ഥലത്തിന്റെ പ്രവേശനദ്വാര
ത്തിങ്കൽ ഉറപ്പിച്ചു. വാതിലിന്റെ ചട്ടത്തിന്
അഞ്ചുവശങ്ങളുണ്ടായിരുന്നു. 32ഒലിവുതടിയി
ലാണ് അവർ രണ്ടു വാതിലുകളും ഉണ്ടാക്കി
യത്. കെരൂബുമാലാഖമാരുടെയും പനമരങ്ങളു
ടെയും പൂക്കളുടെയും രൂപങ്ങൾ അവർ വാതി
ലിൽ കൊത്തിവച്ചിരുന്നു. അനന്തരം അവർ
വാതിലുകൾ സ്വർണ്ണംകൊണ്ടു പൊതിഞ്ഞു.
33പ്രധാനമുറിയിലേക്കുള്ള കവാടത്തിനുള്ള
കതകുകളും അവർ ഉണ്ടാക്കി. സമചതുരത്തി
ലുള്ള വാതിൽച്ചട്ടം ഒലീവുതടിയിലാണ് അവർ
നിർമ്മിച്ചത്. 34അനന്തരം പൈൻമരം കൊണ്ട്
അവർ വാതിലുകളുണ്ടാക്കി. 35രണ്ടു വാതിലു
കളുണ്ടായിരുന്നു. രണ്ടു പാളികളായിരുന്നു
ഓരോ വാതിലും. കെരൂബുമാലാഖമാരുടെയും
പനമരങ്ങളുടെയും പുഷ്പങ്ങളുടെയും രൂപ
ങ്ങൾ വാതിലുകളിൽ കൊത്തിവയ്ക്കപ്പെട്ടിരു
ന്നു. അനന്തരം അവർ അവയെ സ്വർണ്ണംകൊ
ണ്ട് പൊതിയുകയും ചെയ്തു.
36അനന്തരം അവർ നടുമുറ്റം ഉണ്ടാക്കി. ഈ
മുറ്റത്തിനു ചുറ്റിലും അവർ ഭിത്തികൾ കെട്ടി.
ഓരോ ഭിത്തിയും മൂന്നുനിര ചെത്തുകല്ലുകൾ
കൊണ്ടും ഒരുനിര ദേവദാരുമരംകൊണ്ടുമാണ്
നിർമ്മിച്ചത്. 37വർഷത്തിലെ രണ്ടാം മാസമായ
സീവ്മാസത്തിലാണ് അവർ ആലയം പണി
തുടങ്ങിയത്. യിസ്രായേൽരാജാവെന്ന നില
യിൽ ശലോമോന്റെ നാലാം വർഷവും.
38എട്ടാം മാസമായ ബൂൽമാസത്തിൽ ആലയ
നിർമ്മാണം കഴിഞ്ഞു. ശലോമോൻ ജനങ്ങൾ
ക്കുമേൽ ഭരണമാരംഭിച്ച് പതിനൊന്നാം വർഷ
മായിരുന്നു അത്. ആലയം നിർമ്മിക്കാൻ ഏഴു
വർഷമെടുത്തു. നിർദ്ദിഷ്ടരീതിയിൽത്തന്നെ
യായിരുന്നു ആലയം പണിതത്.

## ശലോമോന്റെ കൊട്ടാരം

7 ശലോമോൻരാജാവ് തനിക്കായി ഒരു കൊ
ട്ടാരവും നിർമ്മിച്ചു. ശലോമോന്റെ കൊ
ട്ടാരം പണിയാൻ പതിമൂന്നു വർഷമെടുത്തു.
2"ലെബാനോന്റെ വനം" എന്നു വിളിക്കപ്പെ
ടുന്ന മന്ദിരം കൂടി ശലോമോൻ നിർമ്മിച്ചു.
അതിനു നൂറുമുഴം നീളവും അമ്പതുമുഴം വീതി
യും മുപ്പതുമുഴം ഉയരവുമുണ്ടായിരുന്നു. അതി
നു നാലുനിര ദേവദാരുകൊണ്ടുള്ള തൂണുകളും
ഓരോതൂണിന്റെ മുകളിൽ ഓരോ ദേവദാരു
തൊപ്പിയുംവീതം പിടിപ്പിച്ചിരുന്നു. 3തൂണുകൾ
ക്കു മുകളിലൂടെ ദേവദാരുകൊണ്ടുള്ള ഉത്തര
ങ്ങളും ഉറപ്പിച്ചിരുന്നു. അവയിലായിരുന്നു മച്ചി
നുള്ള ദേവദാരുപലകകൾ പിടിപ്പിച്ചിരുന്നത്.
ഓരോഭാഗം തൂണുകൾക്കും പതിനഞ്ച് ഉത്തര
ങ്ങൾ വീതമുണ്ടായിരുന്നു. ആകെ നാല്പത്തഞ്ച്
ഉത്തരങ്ങൾ. 4ചുമരുകളുടെ ഓരോ വശത്തും
മൂന്നുനിര ജനാലകളും ഉണ്ടായിരുന്നു. അവയെ
ല്ലാം നേർക്കുനേരെ ആയിരുന്നു. 5ഓരോ അറ്റ
ത്തും മൂന്നു വാതിലുകൾ വീതമുണ്ടായിരുന്നു.
എല്ലാ വാതിൽപ്പാളികളും ചട്ടങ്ങളും സമചതുര
ത്തിലുമായിരുന്നു. 6ശലോമോൻ "സ്തൂപ
മണ്ഡപങ്ങളും" പണിതു. അതിനു അമ്പതു

മുഴം നീളവും മുപ്പതുമുഴം വീതിയും ഉണ്ടായി
രുന്നു. അതിൻെറ മുൻവശത്ത് സ്തംഭങ്ങളിൽ
താങ്ങി നിർത്തിയിരുന്ന ഒരു മേൽക്കട്ടിയും
ഉണ്ടായിരുന്നു.
7ശലോമോൻ ഒരു സിംഹാസനമുറിയും
പണിയിച്ചു. അതിലിരുന്നായിരുന്നു അവൻ
നീതിനിർവ്വഹണം നടത്തിയത്. അതിനെ
അവൻ “വിധി മണ്ഡപം” എന്നു വിളിച്ചു.
ആ മുറിയുടെ തറമുതൽ മച്ചുവരെ ദേവദാരു
പലകകൾ തറച്ചിരുന്നു.
8ശലോമോൻ താമസിച്ചിരുന്ന ഭവനം വിധിമ
ണ്ഡപത്തിൻെറ ഉള്ളിലായിരുന്നു. വിധി
മണ്ഡപംപോലെ തന്നെയായിരുന്നു ആ ഭവ
നവും നിർമ്മിച്ചിരുന്നത്. ഈജിപ്തിലെ രാജാ
വിൻെറ പുത്രിയായ തൻെറ ഭാര്യയ്ക്കും അവൻ
അതേപോലൊരു ഭവനം പണികഴിപ്പിച്ചിരുന്നു.

9ഈ കെട്ടിടങ്ങളെല്ലാം വിലയേറിയ കല്ലു
കൾ കൊണ്ടുണ്ടാക്കിയവയായിരുന്നു. ഈർച്ച
വാളുകൊണ്ടായിരുന്നു അവ ശരിയായ വലിപ്പ
ത്തിൽ മുറിച്ചെടുത്തിരുന്നത്. അവയുടെ മുമ്പി
ലും പുറകിലും ചെത്തിമിനുക്കിയിരുന്നു. അടി
ത്തട്ടുമുതൽ ഭിത്തിയുടെ മുകൾനിര വരെ ഈ
വിലയേറിയ കല്ലുകൾകൊണ്ടാണ് നിർമ്മി
ച്ചത്. മുറ്റത്തിനു ചുറ്റുമുള്ള ഭിത്തിപോലും വില
യേറിയ കല്ലുകൾ കൊണ്ടുണ്ടാക്കിയവയാണ്.
10അടിത്തറ വിലയേറിയ വലിയ കല്ലുകൾ
കൊണ്ട് നിർമ്മിച്ചിരുന്നു. അവയിൽ ചില കല്ലു
കൾക്ക് പത്തു മുഴവും മറ്റു ചിലവയ്ക്ക് എട്ടു
മുഴവും നീളമുണ്ടായിരുന്നു. 11ആ കല്ലുകളുടെ
മുകളിൽ മറ്റു വിലയേറിയ കല്ലുകളും ദേവദാരു
കൊണ്ടുള്ള ഉത്തരങ്ങളും ഉണ്ടായിരുന്നു. 12കൊ
ട്ടാരമുറ്റം, ആലയമുറ്റം, ആലയത്തിലെ മുഖമ
ണ്ഡപം എന്നിവയ്ക്കു ചുറ്റുമെല്ലാം ചുവരുകൾ
ഉണ്ടായിരുന്നു. ആ ചുവരുകൾ മൂന്നു നിരകല്ലു
കൾകൊണ്ടും ഒരുനിര ദേവദാരുതടികൊണ്ടു
മാണ് നിർമ്മിക്കപ്പെട്ടത്.
13ടൈറിലെ ഹൂരാം എന്നൊരാൾക്ക് ശലോ
മോൻരാജാവ് ഒരു സന്ദേശമയച്ചു. ഹൂരാമിനെ
ശലോമോൻ യെരൂശലേമിലേക്കു കൊണ്ടു
വന്നു. 14നഫ്താലിയുടെ ഗോത്രത്തിൽപ്പെട്ട
ഒരു യിസ്രായേലുകാരിയായിരുന്നു ഹൂരാമി
ൻെറ അമ്മ. അവൻെറ പരേതനായ പിതാവ്
ടൈറുകാരനുമായിരുന്നു. ഹൂരാം ഓടുകൊണ്ട്
സാധനങ്ങൾ ഉണ്ടാക്കുന്നതിൽ അതിവിദഗ്ദനും
പരിചയസമ്പന്നനായ പണിക്കാരനുമായിരു
ന്നു. ശലോമോൻരാജാവ് ഹൂരാമിനോട് വരാൻ
ആവശ്യപ്പെടുകയും അയാളതു സ്വീകരിക്കു
കയും ചെയ്തു. അങ്ങനെ ശലോമോൻ രാജാവ്
ഹൂരാമിനെ എല്ലാ ഓട്ടുപണികളുടെയും ചുമ
തലക്കാരനാക്കി. ഓടു കൊണ്ടുള്ള എല്ലാ സാധ
നങ്ങളും അയാളാണ് ഉണ്ടാക്കിയത്.
15ഹൂരാം രണ്ട് ഓട്ടു തൂണുകളുണ്ടാക്കി. ഓരോ
തൂണിനും പതിനെട്ടു മുഴം ഉയരവും പന്ത്രണ്ടു
മുഴം ചുറ്റളവും ഉണ്ടായിരുന്നു. തൂണുകൾ
പൊള്ളയും മൂന്നിഞ്ചു കനത്തിലുള്ള ലോഹം
കൊണ്ടുണ്ടാക്കിയതുമായിരുന്നു. 16അഞ്ചുമുഴം
വീതം ഉയരമുള്ള രണ്ടു മകുടങ്ങളും അയാളു
ണ്ടാക്കി. ആ മകുടങ്ങൾ അയാൾ സ്തൂപങ്ങ
ളുടെ മുകളിലുറപ്പിച്ചു. 17അനന്തരം അയാൾ
സ്തംഭങ്ങളുടെ മുകളിലെ മകുടങ്ങൾക്ക് ചങ്ങല
കൾകൊണ്ടുള്ള രണ്ടു വലകളുണ്ടാക്കി. 18അന
ന്തരം അയാൾ നീർമാതളപ്പഴംപോലുള്ള രൂപ
ങ്ങളുടെ രണ്ടുനിര ഓടുകൊണ്ടുണ്ടാക്കി. സ്തൂ
പങ്ങളുടെ മുകളിലുള്ള മകുടങ്ങളെ മൂടുന്നതിന്
അവർ ഈ ഓട്ടുനീർമാതളപ്പഴങ്ങൾ ഉപയോ
ഗിച്ചു. 19അഞ്ചുമുഴം ഉയരമുള്ള തൂണുകളുടെ
മകുടങ്ങൾക്ക് പൂക്കളുടെ രൂപമായിരുന്നു.
20സ്തംഭങ്ങളുടെ മുകളിലായിരുന്നു മകുടങ്ങൾ.
അവ വലപ്പണിയുടെ മുകളിലായിരുന്നു. അവി
ടെ മകുടങ്ങൾക്കു ചുറ്റുമായി നിരനിരയായി
ഇരുപതു നീർമാതളപ്പഴങ്ങളുണ്ടായിരുന്നു. 21ഈ
രണ്ട് ഓട്ടു സ്തംഭങ്ങളും ഹൂരാം ആലയത്തിൻെറ
മുഖമണ്ഡപത്തിൽ വെച്ചു. ഒരു സ്തംഭം പ്രവേ
ശനദ്വാരത്തിൻെറ തെക്കു വശത്തും മറ്റേത്
വടക്കു വശത്തും വെച്ചു. യാഖീൻ എന്നായിരു
ന്നു തെക്കേ സ്തംഭത്തിൻെറ പേര്. വടക്കേ
സ്തംഭത്തിൻേറത് ബോവസ് എന്നും. 22പു
ഷ്പാകൃതിയിലുള്ള മകുടങ്ങൾ അവർ സ്തംഭ
ങ്ങളുടെ മുകളിലാണു വച്ചിരുന്നത്. അങ്ങനെ
രണ്ടു സ്തംഭങ്ങളുടെയും മേലുള്ള പണികൾ
അവസാനിച്ചു.
23അനന്തരം ഹൂരാം ഓടുകൊണ്ട് വൃത്താകൃതി
യിലൊരു കുളം നിർമ്മിച്ചു. ആ കുളത്തിന്
അവർ“കടൽ” എന്ന് പേരിട്ടു. കുളത്തിന് മുപ്പ
തുമുഴം ചുറ്റളവുണ്ടായിരുന്നു. അതിന് പത്തു
മുഴം വ്യാസവും അഞ്ചുമുഴം ആഴവുമുണ്ടായി
രുന്നു. 24കുളത്തിൻെറ പുറംവക്കിൽ ഒരു ചുറ്റു
ണ്ടായിരുന്നു. ആ ചുറ്റിനു താഴെ രണ്ടു നിരയിൽ
ചുറ്റും കായ്കനികൾ വാർത്തിരുന്നു. അത്
കുളത്തിനോടു ചേർത്ത ഒറ്റക്കഷണമായിട്ടായി
രുന്നു വാർത്തിരുന്നത്. 25പന്ത്രണ്ട് ഓട്ടുകാളകൾ
ആ കുളം ചുമന്നിരുന്നു. ഈ പന്ത്രണ്ടുകാളകളും
കുളത്തിൽനിന്നും പുറത്തേക്കു നോക്കിക്കൊ
ണ്ടാണു നിന്നിരുന്നത്. മൂന്നെണ്ണം വടക്കോട്ടും
മൂന്നെണ്ണം കിഴക്കോട്ടും മൂന്നെണ്ണം തെക്കോട്ടും
മൂന്നെണ്ണം പടിഞ്ഞാട്ടും നോക്കിയിരുന്നു. 26കുള
ത്തിൻെറ വശങ്ങൾക്ക് മൂന്നിഞ്ചു കനമുണ്ടാ
യിരുന്നു. കുളത്തിൻെറ ചുറ്റിന് ഒരു കോപ്പയുടെ
ചുറ്റിൻെറയോ പൂവിൻെറ ഇതളുകളുടെയോ
രൂപമായിരുന്നു. കുളത്തിൽ പതിനോരായിരം
ഗാലൻ വെള്ളം കൊള്ളുമായിരുന്നു.
27അനന്തരം ഹൂരാം ഓടുകൊണ്ടുള്ള പത്തു
വണ്ടികളുണ്ടാക്കി. ഓരോന്നിനും നാലുമുഴം
നീളവും നാലുമുഴം വീതിയും മൂന്നുമുഴം ഉയര
വുമുണ്ടായിരുന്നു. 28ചട്ടങ്ങൾക്കകത്തു പിടി
പ്പിച്ച ചതുരപ്പലകകൾകൊണ്ടാണ് വണ്ടികളു
ണ്ടാക്കിയത്. 29പലകകളിലും ചട്ടങ്ങളിലും ഓടു
കൊണ്ടുണ്ടാക്കിയ സിംഹങ്ങളും കാളകളും
കെരൂബുമാലാഖകളുമുണ്ടായിരുന്നു. കാളകളു
ടെയും സിംഹങ്ങളുടെയും മുകളിലും താഴെയും
അലങ്കാരപ്പണികൾ ചെയ്തിരുന്നു. 30ഓരോ
വണ്ടിയ്ക്കും നാല് ഓട്ടുചക്രങ്ങളും ഓടുകൊ
ണ്ടുള്ള അച്ചുതണ്ടുകളുമുണ്ടായിരുന്നു. നാലു
മൂലയിലും ഓരോ തൊട്ടിയ്ക്കുള്ള കാലുകളും
ഉറപ്പിച്ചിരുന്നു. ആ കാലുകളിലും ഓടുകൊ
ണ്ടുള്ള പൂക്കളുടെ ചിത്രപ്പണികളുണ്ടായിരുന്നു.
31തൊട്ടിയുടെ മുകളിൽ ഒരു ചട്ടമുണ്ടായിരുന്നു.
അത് തൊട്ടിയുടെ മുകളിൽ ഒരു മുഴം ഉയർന്നു
നിന്നു. തൊട്ടിയുടെ വട്ടത്തിലുള്ള വായ്ക്ക്
ഒന്നരമുഴം വ്യാസമുണ്ടായിരുന്നു. ചട്ടത്തിൽ
ഓടുകൊണ്ടുള്ള ചിത്രപ്പണികൾ കൊത്തിയി
രുന്നു. ചട്ടം വൃത്തത്തിലല്ല സമചതുരത്തിലാ
യിരുന്നു. 32ചട്ടത്തിനടിയിൽ നാല് ചക്രങ്ങളു
ണ്ടായിരുന്നു. ഈ ചക്രങ്ങൾക്ക് ഒന്നരമുഴം
വ്യാസമുണ്ടായിരുന്നു. ചക്രങ്ങൾക്കിടയിലുള്ള
അച്ചുതണ്ടുകൾ വണ്ടിയോടു ചേർത്ത് ഒറ്റക്ക
ഷണമായിട്ടായിരുന്നു ഉണ്ടാക്കിയിരുന്നത്. 33ച

ക്രങ്ങൾ ഒരു രഥത്തിന്റെ ചക്രങ്ങൾപോലെ
യായിരുന്നു. ചക്രങ്ങളിലെ അച്ചുതണ്ടുകളും
പട്ടകളും അഴികളും ചക്രച്ചുഴികളും എല്ലാം
ഓടുകൊണ്ടുണ്ടാക്കിയവയായിരുന്നു.
34ഓരോ വണ്ടിയുടെയും നാലുമൂലകളിൽ
നാലുതാങ്ങുകൾ ഉണ്ടായിരുന്നു. അവ വണ്ടി
യോടു ചേർത്ത് ഒറ്റക്കഷണമായി ഉണ്ടാക്കിയി
രുന്നു. 35ഓരോ വണ്ടിയുടേയും മുകളിൽ ചുറ്റു
മായി ഓടുകൊണ്ടുള്ള ഒരു പട്ട തറച്ചിരുന്നു.
അതും വണ്ടിയോടു ചേർത്ത് ഒറ്റക്കഷണമാക്കി
യിരുന്നു. 36വണ്ടിയുടെ വശങ്ങളിലും ചട്ടങ്ങ
ളിലും ഓടിൽ കൊത്തിവച്ച കെരൂബുമാലാഖ
മാരുടെയും സിംഹങ്ങളുടെയും പനമരങ്ങളുടെ
യും ചിത്രങ്ങളുണ്ടായിരുന്നു. ഈ ചിത്രങ്ങ
ളെല്ലാം സ്ഥലം ലഭ്യമായതനുസരിച്ച് വണ്ടിയി
ലെല്ലായിടത്തും ഉണ്ടായിരുന്നു. വണ്ടിക്കു ചുറ്റു
മുള്ള ചട്ടങ്ങളിലും പൂക്കൾ കൊത്തിവെച്ചി
രുന്നു. 37ഹൂരാം പത്തു വണ്ടികളുണ്ടാക്കി. അവ
യെല്ലാം ഒരുപോലെയുമായിരുന്നു. ഓരോ
വണ്ടിയും ഓടുകൊണ്ടുണ്ടാക്കിയതായിരുന്നു.
ഓടുരുക്കി ഒരു അച്ചിലേക്കൊഴിച്ചു. അതിനാൽ
എല്ലാവണ്ടികൾക്കും ഒരേ വലിപ്പവും രൂപവു
മായിരുന്നു.
38പത്തു തൊട്ടികളും ഹൂരാം ഉണ്ടാക്കി. പത്തു
വണ്ടികളിൽ ഓരോന്നിനും ഓരോ തൊട്ടി
വീതം. ഓരോ തൊട്ടിക്കും നാലുമുഴം വ്യാസമു
ണ്ടായിരുന്നു. അവയിലോരോന്നിലും ഇരുനൂറ്റി
മുപ്പതു ഗാലൻ വെള്ളം കൊള്ളുമായിരുന്നു.
39ഹൂരാം അഞ്ചു വണ്ടികൾ ആലയത്തിന്റെ
തെക്കുവശത്തും മറ്റേ അഞ്ചെണ്ണം വടക്കു വശ
ത്തും ഇട്ടു. വലിയ കുളം അവൻ ആലയ
ത്തിന്റെ തെക്കു. കിഴക്കേ മൂലയ്ക്കുമായിരുന്നു
സ്ഥാപിച്ചത്. 40-45കുടങ്ങൾ, കോരികകൾ, കി
ണ്ണങ്ങൾ എന്നിവ ഹൂരാം നിർമ്മിച്ചു. ശലോ
മോൻരാജാവ് ആവശ്യപ്പെട്ടതനുസരിച്ചാണ്
അയാൾ ഈ സാധനങ്ങളെല്ലാം ഉണ്ടാക്കിയത്.
യഹോവയുടെ ആലയത്തിനുവേണ്ടി ഹൂരാം
നിർമ്മിച്ച സാധനങ്ങളുടെ പട്ടിക:

രണ്ടു സ്തംഭങ്ങൾ സ്തംഭങ്ങളുടെ മുകളി
ലുള്ള തൊട്ടിപോലുള്ള രണ്ടു മകുടങ്ങൾ.
മകുടങ്ങൾക്കു ചുറ്റും വയ്ക്കാനുള്ള രണ്ടു വല
കൾ, രണ്ടു വലകൾക്കുള്ള നാനൂറു നീർമാതള
പ്പഴങ്ങൾ. സ്തംഭങ്ങളുടെ മുകളിലെ മകുടങ്ങൾ
ക്കുള്ള തൊട്ടികൾ മറയ്ക്കുന്നതിനുള്ള ഓരോ
വലയിലും രണ്ടു നിരകളായി നീർമാതളപ്പഴ
ങ്ങൾ. ഒരു വണ്ടിയിൽ ഒരു തൊട്ടിവീതം എന്ന
കണക്കിനു പത്തു വണ്ടികൾ. പന്ത്രണ്ടു കാള
കൾ ചുമക്കുന്ന വലിയ കുളം. കലങ്ങൾ,
ചെറിയ കോരികകൾ, ചെറിയ കിണ്ണങ്ങൾ
കൂടാതെ യഹോവയുടെ ആലയത്തിനാവശ്യ
മായ എല്ലാ പാത്രങ്ങളും.

ശലോമോൻരാജാവ് ആവശ്യപ്പെട്ട എല്ലാ
സാധനങ്ങളും ഹൂരാം ഉണ്ടാക്കി. മിനുസപ്പെടു
ത്തിയ ഓടുകൊണ്ടാണവയെല്ലാം ഉണ്ടാക്കി
യത്. 46-47ഈ സാധനങ്ങൾ ഉണ്ടാക്കാനുപയോ
ഗിച്ച ഓട് ശലോമോൻ ഒരിക്കലും തൂക്കി
നോക്കിയിരുന്നില്ല. അവ അത്രമാത്രം ഉണ്ടായി
രുന്നു. അതിനാൽ ഓടിന്റെ ആകെ തൂക്കം
ഒരിക്കലും അറിയാനായില്ല. യോർദ്ദാൻനദിക്കു
സമീപം സുക്കോത്തിനും സാരെഥാനിനും
ഇടയിലുള്ള സമതലത്തിൽവച്ച് ഇവ ഉണ്ടാക്ക
ണമെന്നു ശലോമോൻരാജാവു കല്പിച്ചിരുന്നു.
നിലത്തുവച്ചിരുന്ന അച്ചുകളിൽ ഓട് ഉരുക്കി
യൊഴിച്ചാണവർ അവ ഉണ്ടാക്കിയത്.

48-50ആലയത്തിലേക്കു സ്വർണ്ണംകൊണ്ടുള്ള
അനേകം സാധനങ്ങൾ കൂടി ഉണ്ടാക്കണമെന്ന്
ശലോമോൻ കല്പിച്ചു. സ്വർണ്ണംകൊണ്ടു നിർ
മ്മിക്കാൻ ശലോമോൻ കല്പിച്ച സാധനങ്ങൾ
ഇവയൊക്കെയായിരുന്നു:

സ്വർണ്ണ യാഗപീഠം; സ്വർണ്ണ മേശ (ഈ
മേശമേൽ വെച്ചായിരുന്നു വിശുദ്ധഅപ്പം
ദൈവത്തിനർപ്പിച്ചിരുന്നത്); തങ്കം കൊ
ണ്ടുള്ള വിളക്കുകാലുകൾ (അതിവിശുദ്ധ
സ്ഥലത്തിനു മുന്നിൽ തെക്കുവശത്ത്
അഞ്ചും വടക്കുവശത്ത് അഞ്ചുംവീതം);
സ്വർണ്ണ പുഷ്പങ്ങൾ, വിളക്കുകൾ, ചവ
ണകൾ; തങ്കക്കോപ്പകൾ, കത്രികകൾ,
ചെറുതളികകൾ, കൽക്കരി എടുക്കാനുള്ള
പാത്രങ്ങൾ; അകത്തെ മുറിയായ അതി
വിശുദ്ധസ്ഥലത്തേക്കും ആലയത്തിന്റെ
പ്രധാനമുറിയിലേക്കുമുള്ള വാതിലുക
ളുടെ വിജാഗിരികൾ, ആലയത്തിന്റെ
പ്രവേശനകവാടത്തിലെ വാതിലുകൾ.

51അങ്ങനെ യഹോവയുടെ ആലയത്തിനു
വേണ്ടി ചെയ്യാനാഗ്രഹിച്ചതെല്ലാം ശലോമോൻ
രാജാവ് ചെയ്തു തീർത്തു. ഈ പ്രത്യേകകാര്യ
ത്തിന് തന്റെ പിതാവായ ദാവീദു സമ്പാദിച്ചു
വച്ച എല്ലാ സാധനങ്ങളും അപ്പോൾ ശലോ
മോൻരാജാവിനു കിട്ടി. അവൻ ഈ സാധന
ങ്ങൾ ആലയത്തിലേക്കു കൊണ്ടുവന്നു. സ്വർ
ണ്ണവും വെള്ളിയും അയാൾ യഹോവയുടെ
ആലയത്തിലെ ഖജനാവിൽ സൂക്ഷിച്ചു.

### സാക്ഷ്യപെട്ടകം ആലയത്തിൽ

8 യിസ്രായേലിലെ എല്ലാ മൂപ്പന്മാരെയും
ഗോത്രത്തലവന്മാരെയും യിസ്രായേൽ
കുടുംബത്തലവന്മാരെയും ശലോമോൻരാജാവ്
വിളിച്ചുകൂട്ടി. യെരൂശലേമിൽ തന്റെയടുത്തേ
ക്കു വരുവാൻ അവൻ അവരോടാവശ്യപ്പെട്ടു.
സാക്ഷ്യപെട്ടകം ദാവീദിന്റെ നഗരത്തിൽ
നിന്നും ആലയത്തിലേക്കു കൊണ്ടുവരുന്നതി
നാണ് ശലോമോൻ അവരെ വരുത്തിയത്. 2അ
തിനാൽ എല്ലാ യിസ്രായേലുകാരും ശലോ
മോൻരാജാവിന്റെയടുത്തു വന്നു. വർഷത്തി
ന്റെ ഏഴാം മാസമായ ഏഥാനീംമാസ ത്തിലെ
വിശുദ്ധഅവധിദിവസമായ കൂടാരത്തിരുനാളി
ലായിരുന്നു അത് സംഭവിച്ചത്.
3യിസ്രായേലിലെ മൂപ്പന്മാരെല്ലാം അവിടെ
യെത്തി. അനന്തരം പുരോഹിതന്മാർ വിശുദ്ധ
പെട്ടകം എടുത്തു. 4അവർ സമ്മേളനക്കൂടാര
ത്തോടും അതിലുള്ള വിശുദ്ധസാധനങ്ങളോടു
മൊപ്പം യഹോവയുടെ വിശുദ്ധപെട്ടകം എടു
ത്തു. ഈ സാധനങ്ങൾ എടുക്കാൻ ലേവ്യർ
പുരോഹിതന്മാരെ സഹായിച്ചു. 5ശലോമോൻ
രാജാവും മറ്റെല്ലാ യിസ്രായേലുകാരും സാക്ഷ്യ
പെട്ടകത്തിനു മുമ്പിൽ സമ്മേളിച്ചു. അവർ
അസംഖ്യം ആടുകളെയും കന്നുകാലികളെയും
ബലിയർപ്പിച്ചു. 6അനന്തരം പുരോഹിതന്മാർ
യഹോവയുടെ സാക്ഷ്യപെട്ടകം ശരിയായ
സ്ഥലത്തു വച്ചു. അത് ആലയത്തിലെ അതിവി
ശുദ്ധ സ്ഥലത്തായിരുന്നു. കെരൂബുമാലാഖമാ
രുടെ ചിറകുകൾക്കടിയിലായിരുന്നു സാക്ഷ്യ
പെട്ടകം വെച്ചത്. 7കെരൂബുമാലാഖമാരുടെ
ചിറകുകൾ വിശുദ്ധപെട്ടകത്തിനുമേൽ വിരി
ഞ്ഞുനിന്നിരുന്നു. വിശുദ്ധപെട്ടകത്തെയും
അവയുടെ തണ്ടുകളെയും ചിറകുകൾ മൂടിയി
രുന്നു. 8ആ തണ്ടുകൾ വളരെ നീളമുള്ളവയാ

യിരുന്നു. അതിവിശുദ്ധസ്ഥലത്തിനു മുമ്പി
ലുള്ള വിശുദ്ധസ്ഥലത്തു നിൽക്കുന്ന ഏതൊ
രാൾക്കും തണ്ടുകളുടെ അഗ്രങ്ങൾ കാണാമായി
രുന്നു, പക്ഷേ പുറമെ നിന്നാർക്കും അവ
കാണാൻ കഴിയുമായിരുന്നില്ല. ഇന്നും തണ്ടു
കൾ അവിടെയുണ്ട്. **9**ഹോരേബ് എന്ന സ്ഥല
ത്തുവച്ച് മോശെവച്ച രണ്ടു കല്ലുലകകൾ മാത്ര
മേ വിശുദ്ധപെട്ടകത്തിനുള്ളിൽ ഉണ്ടായിരുന്നു
ള്ളൂ. യിസ്രായേൽജനതയുമായി അവർ ഈജി
പ്തിൽനിന്നും പുറത്തുവന്നതിനു ശേഷം
യഹോവ കരാർ ഉണ്ടാക്കിയത് ഹോരേബിൽ
വച്ചായിരുന്നു.

**10**പുരോഹിതന്മാർ വിശുദ്ധപെട്ടകം അതി
വിശു സ്ഥലത്തു വച്ചു. അനന്തരം പുരോഹി
തന്മാർ അതിവിശുദ്ധസ്ഥലത്തുനിന്നും പുറത്തു
വന്നപ്പോൾ യഹോവയുടെ ആലയത്തിൽ മേ
ഘം വന്നു നിറഞ്ഞു. **11**ആലയത്തിൽ യഹോവ
യുടെ തേജസ്സു വന്നുനിറഞ്ഞതിനാൽ പുരോ
ഹിതന്മാർക്കു തങ്ങളുടെ ജോലി തുടരാനായില്ല.
**12**അപ്പോൾ ശലോമോൻ പറഞ്ഞു,

“ആകാശത്തു തിളങ്ങാൻ യഹോവ സൂര്യനെ
സൃഷ്ടിച്ചു, പക്ഷേ അവൻ തനിക്കു വസിക്കാൻ
ഇരുണ്ട മേഘത്തെ എടുത്തു.*
**13**ഞാൻ നിനക്കായി ഒരു അത്ഭുതകരമായ
ആലയം നിർമ്മിച്ചു, നിനക്കു നിത്യമായി വസി
ക്കാനൊരിടം.” **14**യിസ്രായേൽജനത മുഴുവൻ
അവിടെ നില്പുണ്ടായിരുന്നു. അതിനാൽ ശലോ
മോൻരാജാവ് അവരുടെനേർക്കു തിരിയുകയും
അവരെ അനുഗ്രഹിക്കാൻ ദൈവത്തോടാവ
ശ്യപ്പെടുകയും ചെയ്തു. **15**അനന്തരം ശലോ
മോൻരാജാവ് യഹോവയോടു ദീർഘമായൊരു
പ്രാർത്ഥന നടത്തി. അവൻ ഇതായിരുന്നു പ്രാർ
ത്ഥിച്ചത്,

“യിസ്രായേലിന്റെ ദൈവമാകുന്ന യഹോവ
മഹാനാകുന്നു. എന്റെ പിതാവായ ദാവീദി
നോടു ചെയ്ത വാഗ്ദാനം യഹോവ സ്വയം
നടപ്പാക്കി. യഹോവ എന്റെ പിതാവിനോടു
പറഞ്ഞു, **16**‘എന്റെ ജനതയായ, യിസ്രായേലു
കാരെ ഞാൻ ഈജിപ്തിൽനിന്നും കൊണ്ടു
വന്നു. എന്നാൽ യിസ്രായേൽഗോത്രങ്ങളിൽ
നിന്നും ഞാനിനിയും എന്റെ മഹത്വത്തിനുള്ള
ആലയത്തിനായി ഒരു നഗരം തെരഞ്ഞെടുത്തി
ട്ടില്ല. എന്റെ ജനതയായ യിസ്രായേലുകാരെ
നയിക്കാൻ ഞാൻ ഒരാളെയും തെരഞ്ഞെടുത്തി
ട്ടില്ല. എന്നാലിപ്പോൾ ഞാൻ ആദരിക്കപ്പെടു
വാനുള്ള നഗരമായി യെരൂശലേമിനെ തെര
ഞ്ഞെടുത്തിരിക്കുന്നു. എന്റെ ജനതയായ യി
സ്രായേലുകാരെ ഭരിക്കാൻ ഞാൻ ദാവീദി
നെയും തെരഞ്ഞെടുത്തിരിക്കുന്നു.’

**17**“യിസ്രായേലിന്റെ ദൈവമാകുന്ന യഹോ
വയെ ആദരിക്കാൻ ഒരു ആലയം പണിയണ
മെന്ന് എന്റെ പിതാവിന് അതിയായ ആഗ്ര
ഹമുണ്ടായിരുന്നു. **18**പക്ഷേ എന്റെ പിതാവായ
ദാവീദിനോട് യഹോവ പറഞ്ഞു, ‘എന്നെ
മഹത്വപ്പെടുത്താൻ ഒരു ആലയം പണിയുന്ന
തിനു നിനക്ക് അതിയായ ആഗ്രഹമുണ്ടെന്ന്
എനിക്കറിയാം. എന്റെ ആലയം പണിയാൻ
നിനക്കാഗ്രഹമുള്ളതും കൊള്ളാം. **19**പക്ഷേ
ആലയം പണിയാൻ ഞാൻ തെരഞ്ഞെടുത്തി
രിക്കുന്നത് നിന്നെയല്ല. നിന്റെ പുത്രൻ
എന്റെ ആലയം പണിയും!’

**20**“അങ്ങനെ താൻ ചെയ്ത വാഗ്ദാനം
യഹോവ പാലിച്ചു. എന്റെ പിതാവായ ദാവീ
ദിന്റെ സ്ഥാനത്തു ഞാനാണിന്നു രാജാവ്.
ഇപ്പോൾ യഹോവ വാഗ്ദാനം ചെയ്തതു
പോലെ ഞാൻ യിസ്രായേൽജനതയെ ഭരിക്കു
ന്നു. യിസ്രായേലിന്റെ ദൈവമാകുന്ന യഹോ
വയ്ക്കു ഞാൻ ആലയം പണിതു. **21**വിശുദ്ധ
പെട്ടകത്തിന് ഞാൻ ആലയത്തിൽ ഒരു സ്ഥ
ലവും ഉണ്ടാക്കി. നമ്മുടെ പൂർവ്വികരുമായി
യഹോവ ഉണ്ടാക്കിയ കരാറാണ് വിശുദ്ധപെട്ട
കത്തിന്റെയുള്ളിൽ. നമ്മുടെ പൂർവ്വികരെ
ഈജിപ്തിൽനിന്നും പുറത്തേക്കു നയിച്ച
പ്പോൾ യഹോവ അവരുമായി ഉണ്ടാക്കിയതാ
ണ് ആ കരാർ.”

**22**അനന്തരം ശലോമോൻ യഹോവയുടെ
യാഗപീഠത്തിനു മുന്നിൽ നിന്നു. ജനങ്ങളെല്ലാ
വരും അവന്റെ മുമ്പിൽ നിൽക്കുകയായിരുന്നു.
ശലോമോൻരാജാവ് തന്റെ കൈകൾ വിടർ
ത്തി ആകാശത്തേക്കു നോക്കി. **23**അവൻ പറ
ഞ്ഞു, “യിസ്രായേലിന്റെ ദൈവമാകുന്ന
യഹോവേ, ആകാശത്തിലോ ഭൂമിയിലോ
അങ്ങയെപ്പോലെ മറ്റൊരു ദൈവമില്ല. നീ
അവരെ സ്നേഹിച്ചതിനാൽ നീ നിന്റെ ജനത
യുമായി ഒരു കരാറുണ്ടാക്കി. നീ കരാർ പാലി
ക്കുകയും ചെയ്തു. നിന്നെ പൂർണ്ണമനസ്സാലെ
പിന്തുടരുന്നവരോട് നീ ദയാലുവും വിശ്വ
സ്തനുമാകുന്നു. **24**എന്റെ പിതാവും നിന്റെ
ദാസനുമായ ദാവീദിന് നീ ഒരു വാഗ്ദാനം
നൽകി. ആ വാഗ്ദാനം നീ പാലിക്കുകയും
ചെയ്തു. നിന്റെ സ്വന്തം വായകൊണ്ടാണ്
നീ ആ വാഗ്ദാനം ചെയ്തത്. നിന്റെ മഹാശ
ക്തിയാൽ ഇന്ന് നീ ആ വാഗ്ദാനം യാഥാർത്ഥ്യ
മാക്കുകയും ചെയ്തു. **25**ഇനി യിസ്രായേലി
ന്റെ ദൈവമാകുന്ന യഹോവേ, എന്റെ പിതാ
വായ ദാവീദുമായി നീയുണ്ടാക്കിയ മറ്റു വാഗ്ദ
ത്തങ്ങളും പാലിക്കേണമേ. അങ്ങു പറഞ്ഞു,
‘ദാവീദേ, നിന്റെ പുത്രന്മാർ എന്റെ കല്പന
കളെ സൂക്ഷ്മതയോടെ അനുസരിക്കണം, നീ
ചെയ്തതുപോലെ. അവർ അങ്ങനെ ചെ
യ്താൽ നിന്റെ കുടുംബത്തിൽനിന്നുള്ള ഒരാൾ
എന്നും യിസ്രായേലിന്റെ ഭരണാധിപനായു
ണ്ടായിരിക്കും.

**26**യിസ്രായേലിന്റെ ദൈവമാകുന്ന യഹോ
വേ, എന്റെ പിതാവിനോടു ചെയ്ത ആ
വാഗ്ദാനം തുടർന്നും പാലിക്കണമേയെന്നു
ഞാൻ അങ്ങയോടു വീണ്ടും അപേക്ഷിക്കുക
യാണ്. **27**“എന്നാൽ, ദൈവമേ, നീ ഞങ്ങളോ
ടൊത്തു ഭൂമിയിൽ യഥാർത്ഥത്തിൽ വസി
ക്കുമോ? ആകാശം മുഴുവനും സ്വർഗ്ഗത്തിലെ
ഉന്നതസ്ഥലങ്ങൾക്കും നിന്നെ ഉൾക്കൊള്ളാനാ
വില്ല. തീർച്ചയായും ഞാനുണ്ടാക്കിയ ഈ ആല
യവും അങ്ങയെ ഉൾക്കൊള്ളാൻ മതിയായതല്ല.
**28**പക്ഷേ എന്റെ പ്രാർത്ഥനയും അപേക്ഷയും
ശ്രദ്ധിച്ചാലും. ഞാൻ അങ്ങയുടെ ഭൃത്യൻ. അങ്ങ്
എന്റെ ദൈവമാകുന്ന യഹോവയും. **29**മുമ്പ്
നീ പറയുകയുണ്ടായി, ‘ഞാനവിടെ ആദരിക്ക
പ്പെടും.’ അതിനാൽ ദയവായി രാത്രിയും പക
ലും ഈ ആലയം കാത്തുസൂക്ഷിക്കുക. ഈ
ആലയത്തിൽവച്ച് ഞാൻ അങ്ങയോടു നട
ത്തിയ പ്രാർത്ഥന ദയവായി ശ്രദ്ധിച്ചാലും.
**30**യഹോവേ, ഞാനും അങ്ങയുടെ ജനതയായ
യിസ്രായേലുകാരും ഈ സ്ഥലത്തേക്കു തിരി
ഞ്ഞ് നിന്നോടു പ്രാർത്ഥിക്കും. ദയവായി ആ
പ്രാർത്ഥനകൾ കേട്ടാലും! നീ സ്വർഗ്ഗത്തിൽ

---

**ആകാശത്തു ... എടുത്തു** ഇതൊരു പഴയപാഠത്തിൽ നിന്നുള്ളതാണ്. “യഹോവഇരുട്ടിൽ വസിക്കുമെന്നു പറഞ്ഞു” എന്നു മാത്രമേ എബ്രായ ഭാഷയിലുള്ളൂ.

വസിക്കുന്നെന്നു ഞങ്ങളറിയുന്നു. അവിടെ
ഞങ്ങളുടെ പ്രാർത്ഥനകൾ കേൾക്കുവാനും
ഞങ്ങളോടു ക്ഷമിക്കുവാനും അപേക്ഷിക്കുന്നു.
**31**“ഒരാൾ മറ്റൊരാൾക്കെതിരെ തെറ്റു ചെ
യ്താൽ അവനെ ഇവിടെ ഈ യാഗപീഠത്തിങ്ക
ലേക്കു കൊണ്ടുവരും. കുറ്റക്കാരൻ, തന്നെ തെറ്റു
ചെയ്യിച്ചവനെതിരെ ഒരു ശാപം തൊടുക്കും.
താൻ നിഷ്കളങ്കനാണെന്നയാൾ സത്യം ചെ
യ്താൽ **32**സ്വർഗ്ഗത്തിലിരുന്നു ശ്രദ്ധിക്കുകയും
അയാളുടെ ന്യായവിധി നടത്തുകയും ചെയ്
താലും. അയാൾ കുറ്റക്കാരനെങ്കിൽ അർഹമായ
ശിക്ഷ നൽകിയാലും. അയാൾ നിഷ്കളങ്കനാ
ണെങ്കിൽ അവന്റെ നിരപരാധിത്വത്തിനനുസ
രിച്ച് പ്രതിഫലം നൽകി അവനെ ന്യായീക
രിച്ചാലും.

**33**“ചിലപ്പോൾ അങ്ങയുടെ ജനതയായ
യിസ്രായേലുകാർ അങ്ങയ്ക്കെതിരെ പാപം
ചെയ്യുകയും അവരുടെ ശത്രുക്കളാൽ തോല്പിക്ക
പ്പെടുകയും ചെയ്തേക്കാം. അപ്പോൾ ജനങ്ങൾ
അങ്ങയുടെ അടുത്തേക്കു മടങ്ങിവന്ന് അങ്ങ
യെ വാഴ്ത്തും. അവർ ഈ ആലയത്തിൽ വന്ന്
അങ്ങയോടു പ്രാർത്ഥിക്കും. **34**ദയവായി സ്വർഗ്ഗ
ത്തിൽ അവരെ ചെവിക്കൊണ്ടാലും. അനന്തരം
അങ്ങയുടെ ജനതയായ യിസ്രായേൽജനത
യോടു പൊറുക്കുകയും തങ്ങളുടെ നാടു തിരി
ച്ചുപിടിക്കാൻ അവരെ അനുവദിക്കുകയും ചെ
യ്യേണമേ. ഈ ഭൂമി അങ്ങ് അവരുടെ പൂർവ്വിക
ർക്കു നൽകിയതാണല്ലോ.

**35**“ചിലപ്പോൾ അവർ നിനക്കെതിരെ പാപം
ചെയ്യുകയും നീ അവരുടെ ദേശത്ത് മഴ പെയ്യി
ക്കാതിരിക്കുകയും ചെയ്യാം. അപ്പോൾ അവർ
ഈ സ്ഥലത്തേക്കു തിരിഞ്ഞ് പ്രാർത്ഥിക്കുകയും
നിന്റെ നാമത്തെ വാഴ്ത്തുകയും ചെയ്യും. നീ
അവർക്കു യാതനകൾ നൽകുകയും അവർ
തങ്ങളുടെ പാപത്തിൽനിന്നു തിരിയുകയും
ചെയ്യും. **36**അതിനാൽ സ്വർഗ്ഗത്തിൽ അവരുടെ
പ്രാർത്ഥന കേൾക്കേണമേ. എന്നിട്ട് ഞങ്ങളുടെ
പാപങ്ങൾ ഞങ്ങളോടു പൊറുക്കേണമേ.
നേരായവഴിയിൽ ജീവിക്കാൻ ജനങ്ങളെ പഠി
പ്പിക്കേണമേ. അനന്തരം, യഹോവേ നീ അവർ
ക്കു നൽകിയ ദേശത്ത് മഴ പെയ്യിക്കേണമേ.

**37**“ഭൂമിയിൽ വരൾച്ചയുണ്ടാവുകയും അതിൽ
ഭക്ഷണമൊന്നും വളരാതിരിക്കുകയും ചെയ്യാം.
അഥവാ ജനങ്ങൾക്കിടയിൽ ഒരു മഹാമാരി
പടർന്നെന്നു വരാം. അവിടെ വളരുന്ന ആഹാര
സാധനങ്ങൾ മുഴുവൻ കീടങ്ങൾ നശിപ്പിച്ചു
വെന്നും വരാം. അഥവാ നിന്റെ ജനതയെ
അവരുടെ ചിലയിടങ്ങളിൽ ശത്രുക്കൾ ആക്രമി
ച്ചെന്നു വരാം. അഥവാ നിന്റെ ജനതയില
ധികം പേരും രോഗികളായേക്കാം. **38**ഇതിലേതെ
ങ്കിലും സംഭവിക്കുമ്പോൾ, ഒരാളെങ്കിലും
തന്റെ പാപത്തിൽ പശ്ചാത്തപിച്ചാൽ, തന്റെ
കൈകൾ മലർത്തി ഈ ആലയത്തിലേക്കു
പ്രാർത്ഥിച്ചാൽ, **39**ദയവായി അവന്റെ പ്രാർ
ത്ഥന കേൾക്കേണമേ. നീ നിന്റെ ഭവനമായ
സ്വർഗ്ഗത്തിലിരുന്ന് ഇതു ശ്രദ്ധിക്കേണമേ.
അപ്പോൾ അവരോടു ക്ഷമിക്കുകയും അവരെ
സഹായിക്കുകയും ചെയ്യേണമേ. ജനങ്ങളുടെ
മനസ്സറിയാൻ നിനക്കു മാത്രമേ കഴിയൂ. അതി
നാൽ ഓരോരുത്തരേയും വിധിക്കുകയും അവ
നോടു നീതി പുലർത്തുകയും ചെയ്യേണമേ.
**40**നീ ഇങ്ങനെ ചെയ്താൽ ഞങ്ങളുടെ പൂർവ്വി
കർക്കു നീ നൽകിയ ഭൂമിയിൽ അവർ എന്നും
നിന്നെ ആദരിക്കുകയും ഭയക്കുകയും ചെയ്യും.

**41-42**“അങ്ങയുടെ മാഹാത്മ്യത്തെയും ശക്തി
യേയും പറ്റി മറ്റു സ്ഥലങ്ങളിലുള്ളവർ കേൾ
ക്കും. അവർ വിദൂരത്തിൽനിന്നും പ്രാർത്ഥി
ക്കാൻ ഇവിടെ ഈ ആലയത്തിൽ വരും. **43**സ്വർ
ഗ്ഗത്തിലെ നിന്റെ വസതിയിലിരുന്ന് അവ
രുടെ പ്രാർത്ഥനകൾ കേൾക്കേണമേ. മറ്റു സ്ഥല
വാസികളായ അവർ ആവശ്യപ്പെടുന്നതെല്ലാം
ദയവായി ചെയ്താലും. അപ്പോൾ നിന്റെ ജന
തയായ യിസ്രായേലുകാരെപ്പോലെ അവരും
നിന്നെ ഭയക്കുകയും ആദരിക്കുകയും ചെയ്യും.
അപ്പോൾ നിന്നെ മഹത്വപ്പെടുത്താനാണു
ഞാൻ ഈ ആലയം നിർമ്മിച്ചതെന്നു എല്ലായിട
വുമുള്ളവരറിയും.

**44**“ചിലപ്പോൾ നീ നിന്റെ ജനതയോടു അവ
രുടെ ശത്രുക്കളെ നേരിടാൻ കല്പിച്ചുവെന്നു
വരാം. അപ്പോൾ നിന്റെ ജനത നീ തെരഞ്ഞെ
ടുത്ത ഈ നഗരത്തിലേക്കും നിന്നെ മഹത്വ
പ്പെടുത്താൻ ഞാൻ നിർമ്മിച്ച ഈ ആലയത്തി
ലേക്കും തിരിയുകയും ചെയ്യും. എന്നിട്ടവർ
നിന്നോടു പ്രാർത്ഥിക്കും. **45**അപ്പോൾ സ്വർഗ്ഗ
ത്തിലെ നിന്റെ ഭവനത്തിലിരുന്ന് അവരുടെ
പ്രാർത്ഥന കേൾക്കുകയും അവരെ സഹായി
ക്കുകയും ചെയ്യേണമേ.

**46**“നിന്റെ ജനത നിനക്കെതിരെ പാപം ചെ
യ്യും. എല്ലാവരും പാപം ചെയ്യുന്നു എന്നതി
നാൽ എനിക്കതറിയാം.നിന്റെ ജനതയോടു
നീ കോപിക്കുകയും ചെയ്യും. ശത്രുക്കൾ അവ
രെ തോല്പിക്കാൻ നീ ഇടയാക്കും. അവരുടെ
ശത്രുക്കൾ അവരെ തടവുകാരാക്കുകയും വിദൂര
മായൊരു സ്ഥലത്തേക്ക് അവരെ കൊണ്ടുപോ
വുകയും ചെയ്യും.**47**ആ വിദൂരദേശത്ത് അവർക്ക്
ഉണ്ടായ കാര്യങ്ങളെപ്പറ്റി ചിന്തിച്ച്, അവർ തങ്ങ
ളുടെ പാപങ്ങളിൽ പശ്ചാത്തപിക്കും. അവർ
നിന്നോടു പ്രാർത്ഥിക്കുകയും ചെയ്യും. അവർ
പറയും, 'ഞങ്ങൾ പാപം ചെയ്യുകയും തെറ്റു
ചെയ്യുകയും ചെയ്തു.' **48**അവർ ആ വിദൂര
ദേശത്തായിരിക്കും. പക്ഷേ അവരുടെ പൂർവ്വിക
ർക്കു നീ നൽകിയ ഈ ദേശത്തേക്കും നീ
തെരഞ്ഞെടുത്ത ഈ നഗരത്തിലേക്കും നിന്നെ
മഹത്വപ്പെടുത്താൻ ഞാൻ നിർമ്മിച്ച ഈ ആല
യത്തിലേക്കും അവർ തിരിഞ്ഞാൽ, തടവിലാ
യിരിക്കുമ്പോൾ അവർ നിന്നിലേക്കു പൂർണ്ണ
മനസ്സാലെ തിരിച്ചു വന്നാൽ, **49**നിന്റെ സ്വർഗ്ഗ
ത്തിലെ വസതിയിലിരുന്ന് അവരെ ശ്രവിക്കുക
യും അവരെ സഹായിക്കാൻ വരികയും ചെയ്
താലും. **50**അവരുടെ എല്ലാ പാപങ്ങളും പൊറു
ത്താലും. നിനക്കെതിരെ തിരിയുന്നതിൽ അവ
രോടു ക്ഷമിച്ചാലും. അവരുടെ ശത്രുക്കൾ അവ
രോടു കരുണയുള്ളവരായിരിക്കണം. **51**അവർ
നിന്റെ ജനതയാണെന്നത് ഓർമ്മിക്കുക.
അവരെ ഈജിപ്തിൽനിന്നും കൊണ്ടുവന്നത്
നീയാണെന്നതും ഓർമ്മിക്കുക. ചുട്ടുപൊള്ളുന്ന
അടുപ്പിൽ നിന്നും വലിച്ചെടുത്തതു പോലെ
യായിരുന്നു നീ അവരെ രക്ഷിച്ചത്!

**52**“യഹോവയാകുന്ന ദൈവമേ, എന്റെ
പ്രാർത്ഥനകളും നിന്റെ യിസ്രായേൽജനത
യുടെ പ്രാർത്ഥനകളും ചെവിക്കൊണ്ടാലും.
അവർ നിന്നോടു സഹായത്തിന് അപേക്ഷിക്കു
മ്പോൾ അവരുടെ പ്രാർത്ഥന കേട്ടാലും. **53**ഭൂമി
യിലെ മറ്റെല്ലാ ജനങ്ങൾക്കുമിടയിൽനിന്നാണ്
നീ അവരെ നിന്റെ സ്വന്തം വിശുദ്ധജനത
യായി തെരഞ്ഞെടുത്തത്. യഹോവേ, ഞങ്ങ
ൾക്കുവേണ്ടി അങ്ങനെ ചെയ്യാമെന്ന് നീ
വാഗ്ദാനം ചെയ്തിരുന്നു, ഞങ്ങളുടെ പൂർവ്വി

കന്മാരെ ഈജിപ്തിൽനിന്നും കൊണ്ടുവന്ന
പ്പോൾ നിൻെറ ദാസനായ മോശെയെ നീ
ഉപയോഗിച്ചു.”
54ശലോമോൻ ദൈവത്തോട് ആ പ്രാർത്ഥന
നടത്തി. അവൻ യാഗപീഠത്തിനു മുമ്പിൽ മുട്ടു
കുത്തി നിൽക്കുകയായിരുന്നു. അവൻ തൻെറ
കൈകൾ സ്വർഗ്ഗത്തിലേക്കുയർത്തി പ്രാർത്ഥി
ച്ചു. അനന്തരം ശലോമോൻ പ്രാർത്ഥന അവ
സാനിപ്പിച്ച് എഴുന്നേറ്റു നിന്നു. 55അനന്തരം
മുഴുവൻ യിസ്രായേൽജനതയേയും അനു
ഗ്രഹിക്കുവാൻ അവൻ അത്യുച്ചത്തിൽ ദൈവ
ത്തോടപേക്ഷിച്ചു. ശലോമോൻ പറഞ്ഞു,
56“യഹോവയെ വാഴ്ത്തുക! തൻെറ യിസ്രാ
യേൽജനതയ്ക്ക് അവൻ സ്വസ്ഥത വാഗ്ദാനം
ചെയ്തു. അവൻ നമ്മൾക്കു വിശ്രമം തരികയും
ചെയ്തു! യഹോവ തൻെറ ദാസനായ മോശെ
യിലൂടെ അനേകമനേകം നല്ല വാഗ്ദാനങ്ങൾ
യിസ്രായേൽജനതയോടു ചെയ്തു. ആ
വാഗ്ദാനങ്ങളോരോന്നും യഹോവ പാലിക്കു
കയും ചെയ്തു! 57നമ്മുടെ പിതാക്കന്മാരോ
ടൊപ്പം ഉണ്ടായിരുന്നതുപോലെ നമ്മുടെ ദൈ
വമാകുന്ന യഹോവ നമ്മോടൊപ്പവും ഉണ്ടാക
ണമേ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. യഹോവ
നമ്മളെ ഒരിക്കലും കൈവെടിയരുതെന്ന് ഞാൻ
പ്രാർത്ഥിക്കുന്നു. 58നമ്മൾ അവൻെറനേരെ
തിരിഞ്ഞ് അവനെ പിന്തുടരും എന്ന് ഞാൻ
പ്രാർത്ഥിക്കുന്നു. അപ്പോൾ നമ്മുടെ പൂർവ്വിക
ന്മാർക്കു അവൻ നൽകിയ എല്ലാ നിയമങ്ങളും
തീരുമാനങ്ങളും കല്പനകളും നമ്മൾ പാലിക്കും.
59നമ്മുടെ ദൈവമാകുന്ന യഹോവ ഈ
പ്രാർത്ഥനയും ഞാൻ ആവശ്യപ്പെട്ട കാര്യ
ങ്ങളും എല്ലായ്പ്പോഴും ഓർക്കുമെന്ന് ഞാൻ
പ്രതീക്ഷിക്കുന്നു. അവൻെറ ദാസനായ രാജാ
വിനും അവൻെറ യിസ്രായേൽജനതയ്ക്കും
വേണ്ടി ഇക്കാര്യങ്ങളെല്ലാം ചെയ്യണമേ എന്നു
ഞാൻ പ്രാർത്ഥിക്കുന്നു. നിത്യവും അവനതു
ചെയ്യണമേ എന്നു ഞാൻ പ്രാർത്ഥിക്കുന്നു
.60യഹോവ ഇക്കാര്യങ്ങളെല്ലാം ചെയ്താൽ
യഹോവയാണ് ഏക സത്യദൈവമെന്ന് ലോക
ജനത അറിയും. 61നിങ്ങൾ നമ്മുടെ ദൈവ
മാകുന്ന യഹോവയോട് പൂർണ്ണവിശ്വസ്തത
പുലർത്തുക. അവൻെറ മുഴുവൻ നിയമങ്ങളും
കല്പനകളും നിങ്ങൾ അനുസരിക്കുകയും
എപ്പോഴും അവനെ പിൻതുടരുകയും ചെയ്യുക.
നിങ്ങളിപ്പോൾ ചെയ്യുന്നതുപോലെതന്നെ
ഭാവിയിലും തുടർന്ന് അനുസരിക്കുക”
62അനന്തരം ശലോമോൻരാജാവും അവനോ
ടൊപ്പമുണ്ടായിരുന്ന എല്ലാ യിസ്രായേലുകാരും
യഹോവയ്ക്കു ബലികളർപ്പിച്ചു. 63ശലോമോൻ
ഇരുപത്തീരായിരം കന്നുകാലികളെയും ഒരു
ലക്ഷത്തിയിരുപതിനായിരം ആടുകളെയും
കൊന്നു. അവ സമാധാനബലിക്കു വേണ്ടിയാ
യിരുന്നു. അങ്ങനെയാണ് രാജാവും യിസ്രായേ
ലുകാരും ആ ആലയം യഹോവയ്ക്കു സമർപ്പി
ച്ചത്.
64ശലോമോൻരാജാവ് ആലയത്തിനു മുമ്പി
ലുള്ള മുറ്റവും അന്നുതന്നെ സമർപ്പിച്ചു. ഹോമ
യാഗങ്ങൾ, ധാന്യബലികൾ, സമാധാനബലി
ക്കുപയോഗിച്ച മൃഗങ്ങളുടെ കൊഴുപ്പ് എന്നിവ
അവൻ അർപ്പിച്ചു. മുറ്റത്തുവച്ചാണ് ശലോ
മോൻരാജാവ് ഈ വഴിപാടുകളർപ്പിച്ചത്.
യഹോവയുടെ സവിധത്തിലുള്ള ഓട്ടുയാഗ
പീഠത്തിന് അവ ഉൾക്കൊള്ളാൻ പറ്റാത്തതിനാ
ലാണ് അവനിങ്ങനെ ചെയ്തത്.
65അങ്ങനെ ആലയത്തിൽവച്ച് ശലോമോൻ
രാജാവും യിസ്രായേൽജനതയും വിശ്രമദിനം*
ആഘോഷിച്ചു. വടക്ക് ഹാമാത്തുചുരം മുതൽ
തെക്ക് ഈജിപ്തിൻെറ അതിർത്തിവരെയുള്ള
എല്ലാ യിസ്രായേലുകാരും അവിടെയുണ്ടായി
രുന്നു, അനേകമനേകമാളുകൾ. അവർ യഹോ
വയോടൊപ്പം ഏഴു ദിവസം തിന്നുകയും കുടി
ക്കുകയും ആഹ്ളാദിക്കുകയും ചെയ്തു. അന
ന്തരം അവർ മറ്റൊരു ഏഴു ദിവസംകൂടി അ
വിടെ തങ്ങി. ആകെ പതിനാലുദിവസം അവർ
ആഘോഷിച്ചു! 66പിറ്റേന്ന് ശലോമോൻ ജന
ങ്ങളെ വീട്ടിലേക്കു പറഞ്ഞുവിട്ടു. എല്ലാവരും
രാജാവിനു നന്ദി പറഞ്ഞ് വീടുകളിലേക്കു
യാത്രയായി. തൻെറ ദാസനായ ദാവീദിനും
തൻെറ യിസ്രായേൽജനതയ്ക്കും വേണ്ടി യ
ഹോവ ചെയ്ത എല്ലാ നല്ല കാര്യങ്ങളെയും
ചൊല്ലി യിസ്രായേൽജനത വളരെ സന്തോ
ഷിച്ചു.

### ദൈവം വീണ്ടും ശലോമോൻെറ അടുത്തു വരുന്നു

9 അങ്ങനെ ശലോമോൻ യഹോവയുടെ ആ
ലയത്തിൻെറയും തൻെറ കൊട്ടാരത്തിൻെറ
യും പണിപൂർത്തിയാക്കി. നിർമ്മിക്കാൻ താനാ
ഗ്രഹിച്ചതെല്ലാം ശലോമോൻ നിർമ്മിച്ചു. 2അന
ന്തരം ശലോമോന് യഹോവ വീണ്ടും പ്രത്യക്ഷ
പ്പെടുകയും ചെയ്തു. ഗിബെയോനിൽവച്ച്
അവൻ ചെയ്തതു പോലെതന്നെ. 3യഹോവ
അവനോടു പറഞ്ഞു, “നിൻെറ പ്രാർത്ഥന
ഞാൻ കേട്ടു. നീ എന്നോടാവശ്യപ്പെട്ട കാര്യങ്ങ
ളെല്ലാം ഞാൻ കേട്ടു. നീ ഈ ആലയം പണിതു.
ഞാൻ ഇതിനെ ഒരു വിശുദ്ധസ്ഥലം ആക്കുകയും
ചെയ്തു. അങ്ങനെ ഞാനവിടെ എക്കാലവും
ആദരിക്കപ്പെടും. ഞാൻ എല്ലായ്പ്പോഴും ഇതി
ന്മേൽ നിരീക്ഷണം നടത്തുകയും ഇതേപ്പറ്റി
ചിന്തിക്കുകയും ചെയ്യും. 4നിൻെറ പിതാവായ
ദാവീദ് ചെയ്തിരുന്നതുപോലെ നീ എന്നെ
സേവിക്കണം. അവൻ നീതിമാനും ആത്മാർത്ഥ
തയുള്ളവനുമായിരുന്നു. നീ എൻെറ നിയമങ്ങ
ളനുസരിക്കുകയും ഞാൻ നിന്നോടു കല്പിച്ച
കാര്യങ്ങളെല്ലാം ചെയ്യുകയും വേണം.
5“ഇക്കാര്യങ്ങളെല്ലാം നീ ചെയ്യുകയാണെ
ങ്കിൽ നിൻെറ കുടുംബത്തിൽപ്പെട്ട ആരെങ്കി
ലും ഒരാളായിരിക്കും എക്കാലവും യിസ്രായേൽ
രാജാവെന്ന് ഞാൻ ഉറപ്പിക്കും. നിൻെറ പിതാ
വായ ദാവീദിനോടു ഞാൻ ചെയ്ത വാഗ്ദാന
മാണത്. അവൻെറ പിൻഗാമികളിലൊരാളായി
രിക്കും എക്കാലവും യിസ്രായേൽ ഭരിക്കുക
യെന്ന് ഞാനവനു വാഗ്ദാനം ചെയ്തിരുന്നു.
6-7“എന്നാൽ നീയോ നിൻെറ കുട്ടികളോ എ
ന്നെ പിന്തുടരുന്നതു നിർത്തിയാൽ, ഞാൻ നിന
ക്കു തന്ന കല്പനകളും നിയമങ്ങളും അനുസരി
ക്കാതിരുന്നാൽ, മറ്റു ദൈവങ്ങളെ നീ ശുശ്രൂഷി
ക്കാനും ആരാധിക്കുവാനും തുടങ്ങിയാൽ ഞാൻ
അവർക്കു നൽകിയ രാജ്യത്തുനിന്നും യിസ്രാ
യേലുകാരെ പുറത്താക്കും. മറ്റു ജനതകൾക്ക്
യിസ്രായേൽ ഒരുദാഹരണമായിരിക്കും. മറ്റുള്ള
വർ യിസ്രായേലുകാരെ പരിഹസിക്കും. ആല
യത്തെ ഞാൻ വിശുദ്ധമാക്കി. ജനങ്ങൾ എന്നെ
മഹത്വപ്പെടുത്തുന്ന സ്ഥലമാണത്. എന്നാൽ
നീയെന്നെ അനുസരിക്കാതിരുന്നാൽ ഞാനതു
തകർക്കും. 8ഈ ആലയം നശിപ്പിക്കപ്പെടും. ഇതു
കാണുന്ന എല്ലാവരും അത്ഭുതപ്പെടും. അവർ

**വിശ്രമദിനം** ഇത് ഒരുപക്ഷേ പെസഹയായി രിക്കാം.

ചോദിക്കും, 'ഈ നാടിനോടും ഈ ആലയ
ത്തോടും യഹോവ ഈ കൊടും ചതി ചെയ്യാൻ
കാരണമെന്താണ്?' 9മറ്റുള്ളവർ മറുപടി പറയും,
'അവർ തങ്ങളുടെ ദൈവമാകുന്ന യഹോവയെ
ഉപേക്ഷിച്ചതുകൊണ്ടാണങ്ങനെ സംഭവിക്കു
ന്നത്. അവരുടെ പൂർവ്വികരെ അവൻ ഈജി
പ്തിൽനിന്നും കൊണ്ടു വന്നു. എന്നാൽ മറ്റു
ദൈവങ്ങളെ പിന്തുടരാനാണ് അവർ തീരുമാനി
ച്ചത്. അവർ മറ്റു ദൈവങ്ങളെ ആരാധിക്കാനും
ശുശ്രൂഷിക്കാനും തുടങ്ങി. അതിനാലാണ്
യഹോവ ഈ ദുരിതങ്ങളെല്ലാം അവർക്കു വരു
ത്തിയത്.'"

10യഹോവയുടെ ആലയവും തന്റെ കൊട്ടാ
രവും പണിയാൻ ശലോമോൻരാജാവ് ഇരു
പതു വർഷമെടുത്തു. 11ഇരുപതു വർഷങ്ങൾ
കഴിഞ്ഞപ്പോൾ ശലോമോൻരാജാവ് ഗലീല
യിലെ ഇരുപതു പട്ടണങ്ങൾ സോരിലെ ഹീരാം
രാജാവിനു നൽകി. ആലയവും കൊട്ടാരവും
പണിയാൻ തന്നെ സഹായിച്ചതുകൊണ്ടാണ്
ഹീരാംരാജാവിന് ശലോമോൻ ഈ പട്ടണങ്ങൾ
നൽകിയത്. ശലോമോനാവശ്യമുള്ളത്ര ദേവദാ
രുവും പൈൻമരങ്ങളും സ്വർണ്ണവും ഹീരാം
നൽകി. 12അതിനാൽ ശലോമോൻ തനിക്കു നൽ
കിയ പട്ടണങ്ങൾ കാണാൻ ടൈറിൽനിന്നും
ഹീരാം പുറപ്പെട്ടു. ആ പട്ടണങ്ങൾ കണ്ടപ്പോൾ
ഹീരാമിനു സന്തോഷമുണ്ടായില്ല. 13ഹീരാം
രാജാവു പറഞ്ഞു, "ഇതെന്തു പട്ടണങ്ങളാണു
നീ എനിക്കു നൽകിയത് സഹോദരാ?" കാബൂ
ലിന്റെ ദേശം എന്ന് ഹീരാം രാജാവ് ആ സ്ഥ
ലത്തിനു പേരു നൽകി. ഇന്നും കാബൂൽ എന്ന്
ആ പ്രദേശം അറിയപ്പെടുന്നു. 14ആലയ നിർമ്മി
തിയ്ക്ക് ഹീരാംരാജാവ് ഒൻപതിനായിരം
പൗണ്ട് സ്വർണ്ണം ശലോമോൻരാജാവിന് അയ
ച്ചു കൊടുത്തിരുന്നു.

15ആലയവും കൊട്ടാരവും നിർമ്മിക്കുന്നതിൽ
ജോലിചെയ്യാൻ ശലോമോൻരാജാവ് അടിമ
കളെ നിർബന്ധിച്ചു. അനന്തരം ശലോമോൻ
രാജാവ് മറ്റു പല വസ്തുക്കളുണ്ടാക്കാനും ഈ
അടിമകളെ ഉപയോഗിച്ചു. അവൻ മില്ലോ നിർ
മ്മിച്ചു. യെരൂശലേമിനു ചുറ്റുമുള്ള നഗരമതി
ലും അവൻ നിർമ്മിച്ചു. ഹാസോർ, മെഗിദ്ദോ,
ഗേസെർ നഗരങ്ങളും അവൻ നിർമ്മിച്ചു.

16മുമ്പ്, ഈജിപ്തുരാജാവ് ഗേസെരിനെ
തിരെ യുദ്ധം ചെയ്യുകയും അതു തീവച്ചു നശി
പ്പിക്കുകയും ചെയ്തു. അവിടെ താമസിച്ചി
രുന്ന കനാന്യരെ മുഴുവൻ അവൻ വധിച്ചു.
ഫറവോന്റെ പുത്രിയെ ശലോമോൻ വിവാ
ഹം കഴിച്ചു. അതിനാൽ ഫറവോൻ ആ നഗരം
ശലോമോന് വിവാഹസമ്മാനമായി നൽകി.
17ശലോമോൻ ആനഗരം വീണ്ടും പണിതു.
താഴെ ബേത്ത്ഹോരോൻ നഗരവും ശലോ
മോൻ പണിതു. 18യെഹൂദാമരുഭൂമിയിലെ,
ബാലാത്ത് തദ്മോർ എന്നീ നഗരങ്ങളും ശലോ
മോൻരാജാവ് നിർമ്മിച്ചു. 19ധാന്യങ്ങളും മറ്റു
സാധനങ്ങളും സംഭരിക്കാനുള്ള നഗരങ്ങളും
ശലോമോൻ രാജാവ് നിർമ്മിച്ചു. തന്റെ രഥങ്ങ
ൾക്കും കുതിരകൾക്കും വേണ്ടിയുള്ള ആലയ
ങ്ങളും അവൻ പണി കഴിപ്പിച്ചു. യെരൂശലേ
മിലും ലെബാനോനിലും താൻ ഭരിച്ച എല്ലാ
സ്ഥലങ്ങളിലും അവൻ ആഗ്രഹിച്ചതനുസരി
ച്ചുള്ള അനേകം സംഗതികൾ അവൻ പണി
യിച്ചു.

20യിസ്രായേലുകാരല്ലാത്ത അനേകം പേർ
അവിടെയുണ്ടായിരുന്നു. അമോര്യർ, ഹിത്യർ,
പെരിസ്സ്യർ, ഹിവ്യർ, യെബൂസ്യർ എന്നിവരാ
യിരുന്നു അത്. 21അവരെ നശിപ്പിക്കാൻ യിസ്രാ
യേലുകാർ പ്രാപ്തരായിരുന്നില്ല. പക്ഷേ
ശലോമോൻ അവരെക്കൊണ്ട് അടിമവേല
ചെയ്യിച്ചു. ഇന്നും അവർ അടിമകളാണ്. 22യി
സ്രായേലുകാരെക്കൊണ്ടൊന്നും ശലോമോൻ
അടിമപ്പണി ചെയ്യിച്ചില്ല. ഭടന്മാരും സർക്കാർ
ഉദ്യോഗസ്ഥന്മാരും സേനാപതികളും സേനാ
നായകന്മാരും തേരാളികളും കുതിരപ്പടയാളി
കളും ഒക്കെ യിസ്രായേലുകാരായിരുന്നു.

23ശലോമോന്റെ ജോലികൾക്ക് മേൽ നോട്ട
ക്കാരായി അഞ്ഞൂറ്റിയൻപതു പേരുണ്ടായി
രുന്നു. അടിമകളുടെ യജമാനന്മാരായിരുന്നു
അവർ. 24ഫറവോന്റെ പുത്രി ദാവീദിന്റെ
നഗരത്തിൽനിന്നും ശലോമോൻ അവർക്കായി
പണി കഴിപ്പിച്ചു കൊടുത്ത വലിയ ഭവനത്തി
ലേക്കു മാറി. അനന്തരം ശലോമോൻ മില്ലോ
പണി കഴിപ്പിച്ചു.

25വർഷത്തിൽ മൂന്നു തവണ ശലോമോൻ
ഹോമയാഗങ്ങളും സമാധാനബലികളും യാഗ
പീഠത്തിൽ അർപ്പിച്ചിരുന്നു. യഹോവയ്ക്കായി
ശലോമോൻ പണി കഴിപ്പിച്ച യാഗപീഠമാ
ണത്. യഹോവയുടെ സവിധത്തിൽ ശലോ
മോൻരാജാവ് ധൂപങ്ങളും കത്തിച്ചു. അതി
നാൽ ആലയത്തിലേക്കാവശ്യമായ സാധനങ്ങ
ളെല്ലാം അവൻ നൽകി.

26എസ്യോൻ-ഗെബെരിൽ ശലോമോൻരാജാ
വ് കപ്പലുകൾ നിർമ്മിച്ചു. ചെങ്കടലിന്റെ
തീരത്ത് എദോംദേശത്തായിരുന്നു ഏലാത്തി
നടുത്തുള്ള ആ പട്ടണം. 27കടലിനെപ്പറ്റി നല്ല
ജ്ഞാനമുള്ള ഏതാനും പേർ ഹീരാംരാജാവി
നോടൊപ്പം ഉണ്ടായിരുന്നു. അവർ പലപ്പോഴും
കപ്പലിൽ സഞ്ചരിച്ചിരുന്നു. ഹീരാംരാജാവ്
അവരെ ശലോമോന്റെ നാവികസേനയിൽ
ശലോമോന്റെയാളുകളോടൊപ്പം പണി ചെ
യ്യാനയച്ചു. 28ശലോമോന്റെ കപ്പലുകൾ
ഓഫീരിലേക്കു പോയി. ഓഫീരിലെ രാജാ
വിൽനിന്നും ആ കപ്പലുകൾ മുപ്പത്തോരായിര
ത്തിയഞ്ഞൂറു പൗണ്ട് സ്വർണ്ണം കൊണ്ടുവന്നു.

## ശേബാരാജ്ഞി ശലോമോനെ സന്ദർശിക്കുന്നു

10 ശേബായിലെ രാജ്ഞി ശലോമോനെ
പ്പറ്റി കേട്ടു. അതിനാലവൾ അവനെ പരീ
ക്ഷിക്കുവാൻ വിഷമം പിടിച്ച ചോദ്യങ്ങളു
മായി വന്നു. 2ഒരു വലിയ സംഘം ഭൃത്യന്മാരു
മായി അവൾ യെരൂശലേമിലേക്കു പുറപ്പെട്ടു.
സുഗന്ധദ്രവ്യങ്ങളും രത്നങ്ങളും ധാരാളം സ്വർ
ണ്ണവും കയറ്റിയ അനേകം ഒട്ടകങ്ങളും ഉണ്ടായി
രുന്നു. തനിക്ക് ചോദിക്കാൻ കഴിയുന്നത്ര ചോദ്യ
ങ്ങൾ ശലോമോനെ കണ്ടപ്പോൾ അവൾ ചോദി
ച്ചു. 3എല്ലാ ചോദ്യങ്ങൾക്കും ശലോമോൻ
ഉത്തരം പറഞ്ഞു. അവളുടെ ചോദ്യങ്ങളിൽ
ഒന്നുപോലും അവനു വിഷമംപിടിച്ചതായിരു
ന്നില്ല. 4ശലോമോൻ വലിയ ജ്ഞാനിയാ
ണെന്ന് ശേബായിലെ രാജ്ഞി മനസ്സിലാക്കി.
അവൻ പണി കഴിപ്പിച്ച മനോഹരമായ കൊട്ടാ
രവും അവൾ കണ്ടു. 5രാജാവിന്റെ മേശമേ
ലുള്ള ഭക്ഷണവും രാജ്ഞി കണ്ടു. അവന്റെ
ഉദ്യോഗസ്ഥന്മാർ സമ്മേളിച്ചിരിക്കുന്നത്
അവൾ കണ്ടു. കൊട്ടാരത്തിലെ ഭൃത്യന്മാരെയും
അവർ ധരിച്ച നല്ല വസ്ത്രങ്ങളും അവൾ കണ്ടു.
അവന്റെ വിരുന്നുകളും ആലയത്തിലവൻ
അർപ്പിച്ച ബലികളും അവൾ കണ്ടു. ഇതെല്ലാം

അവളെ യഥാർത്ഥത്തിൽ അത്ഭുതപ്പെടുത്തു
കയും 'സ്തബ്ധയാക്കുകയും' ചെയ്തു!
6അതിനാൽ രാജ്ഞി രാജാവിനോടു പറ
ഞ്ഞു, "അങ്ങയുടെ ജ്ഞാനത്തെയും അങ്ങു
ചെയ്ത എല്ലാ കാര്യങ്ങളെയുംപറ്റി ഞാൻ എ
ൻെറ രാജ്യത്തു തന്നെ കേട്ടു. അതെല്ലാം സത്യ
വുമാണ്! 7ഇവിടെ വരികയും എൻെറ സ്വന്തം
കണ്ണുകൾകൊണ്ട് ഇതെല്ലാം കാണുകയും
ചെയ്യും വരെ ഞാനിതൊന്നും വിശ്വസിച്ചിരു
ന്നില്ല. ഇപ്പോൾ ഞാൻ കേട്ടതിലും മഹത്തായ
താണിതെന്ന് ഞാൻ കാണുന്നു. അങ്ങയുടെ
സമ്പത്തും ജ്ഞാനവും എന്നോട് ജനങ്ങൾ
പറഞ്ഞതിലുമധികമാണ്. 8അങ്ങയുടെ ഭാര്യ
മാരും ഉദ്യോഗസ്ഥന്മാരും വളരെ ഭാഗ്യമുള്ളവർ!
അവർക്ക് അങ്ങയെ സേവിക്കാനും അങ്ങയുടെ
ജ്ഞാനം ശ്രവിക്കാനും നിത്യവും കഴിയുമല്ലോ!
9അങ്ങയുടെ ദൈവമായ യഹോവ മഹത്വപ്പെ
ടട്ടെ! അങ്ങയെ യിസ്രായേലിൻെറ രാജാവാ
ക്കാൻ അവൻ സന്തുഷ്ടനായിരിക്കുന്നു. അങ്ങ
യുടെ ദൈവമായ യഹോവ യിസ്രായേലിനെ
എക്കാലവും സ്നേഹിക്കുന്നു. അതിനാലവൻ
അങ്ങയെ രാജാവാക്കി. അങ്ങ് നിയമം പിന്തുടരു
കയും ജനങ്ങളോടു നീതിപൂർവ്വം പെരുമാറു
കയും ചെയ്യുന്നു."
10അനന്തരം ശേബായിലെ രാജ്ഞി രാജാ
വിന് ഏകദേശം ഒൻപതിനായിരം പൗണ്ട്
സ്വർണ്ണം നൽകി. ധാരാളം സുഗന്ധദ്രവ്യങ്ങളും
രത്നങ്ങളും അവൾ അവനു നൽകി. യിസ്രായേ
ലിലേക്കു മറ്റാരും കൊണ്ടുവന്നതിലുമധികം
സുഗന്ധദ്രവ്യങ്ങൾ ശേബായിലെ രാജ്ഞി
ശലോമോൻരാജാവിനു നൽകി.
11ഹീരാമിൻെറ കപ്പലുകൾ ഓഫീരിൽ
നിന്നും സ്വർണ്ണം കൊണ്ടുവന്നു. ധാരാളം തടി
യും രത്നങ്ങളും ആ കപ്പലുകൾ കൊണ്ടുവന്നു.
12ആലയത്തിലെയും കൊട്ടാരത്തിലെയും തൂ
ണുകൾ ഉണ്ടാക്കാൻ ശലോമോൻ ആ തടി ഉപ
യോഗിച്ചു. കൂടാതെ കിന്നരങ്ങളും വിപഞ്ചി
കകളും ഗായകർക്കു വേണ്ടി ഉണ്ടാക്കാനും
ശലോമോൻ ആ തടി ഉപയോഗിച്ചു. മറ്റൊരു
വനും അത്തരം തടി യിസ്രായേലിലേക്കു കൊ
ണ്ടുവരികയോ ആരും ഇതിനു മുമ്പ് അത്തരം
തടി കാണുകയോ ചെയ്തിട്ടില്ല.
13അനന്തരം ശലോമോൻരാജാവ് ഒരു രാജാവ്
മറ്റൊരു ദേശത്തെ ഭരണാധികാരിക്കു നൽകു
ന്നതു പോലുള്ള സമ്മാനങ്ങൾ ശേബായിലെ
രാജ്ഞിക്കു നൽകി. പിന്നെ അവൾ ആവശ്യ
പ്പെട്ടതെല്ലാം അവൻ അവൾക്കു നൽകി. അന
ന്തരം രാജ്ഞിയും അവളുടെ ഭൃത്യന്മാരും സ്വരാ
ജ്യത്തേക്കു മടങ്ങി.
14എല്ലാ വർഷവും ശലോമോൻ രാജാവിന്
എഴുപത്തൊൻപതിനായിരത്തിത്തൊള്ളായിര
ത്തി ഇരുപതു പൗണ്ട് സ്വർണ്ണം ലഭിച്ചു. 15ചര
ക്കുകപ്പലുകളിൽനിന്നുള്ള സ്വർണ്ണം കൂടാതെ
വ്യാപാരികളിൽനിന്നും കച്ചവടക്കാരിൽനി
ന്നും അറബ്യായിലെ രാജാക്കന്മാരിൽനിന്നും
നാട്ടിലെ ഗവർണ്ണർമാരിൽനിന്നും അവനു
സ്വർണ്ണം ലഭിച്ചു.
16സ്വർണ്ണം അടിച്ചുപരത്തി ഇരുന്നൂറു
വലിയ പരിചകൾ ശലോമോൻരാജാവു
ണ്ടാക്കി. ഓരോ പരിചയ്ക്കും പതിനഞ്ചുപൗണ്ട്
സ്വർണ്ണം ഉപയോഗിച്ചു. 17സ്വർണ്ണം അടിച്ചു
പരത്തി മുന്നൂറു ചെറിയ പരിചകളും അവനു
ണ്ടാക്കി. ഓരോ പരിചയ്ക്കും നാലു പൗണ്ട്
സ്വർണ്ണം ഉപയോഗിച്ചു. "ലെബാനോൻെറ
വനം" എന്നു വിളിക്കപ്പെടുന്ന ഒരു മന്ദിരത്തിൽ
രാജാവ് ആ സാധനങ്ങൾ വെച്ചു.
18ആനക്കൊമ്പു കൊണ്ടുള്ള ഒരു വലിയ
സിംഹാസനവും ശലോമോൻരാജാവ് പണി
കഴിപ്പിച്ചു. അതിനെ അവൻ തങ്കം കൊണ്ടു
പൊതിഞ്ഞു. 19സിംഹാസനത്തിലേക്ക് ആറു
പടികൾ ഉണ്ടായിരുന്നു. സിംഹാസനത്തിൻെറ
പിൻഭാഗം മുകളിൽ വൃത്താകൃതിയിലായിരുന്നു.
സിംഹാസനത്തിനിരുവശവും കൈത്താങ്ങു
കൾ ഉണ്ടായിരുന്നു. കൈത്താങ്ങുകൾക്കിടയി
ലുള്ള വശങ്ങളിൽ സിംഹങ്ങൾ ചിത്രണം ചെയ്യ
പ്പെട്ടിട്ടുമുണ്ടായിരുന്നു. 20ആറു പടികളിൽ
ഓരൊന്നിന്മേലും രണ്ടു സിംഹങ്ങൾ വീതമു
ണ്ടായിരുന്നു. ഓരോ അറ്റത്തും ഓരോ സിംഹം
വീതവും ഉണ്ടായിരുന്നു. മറ്റൊരു രാജ്യത്തും
ഇതുപോലെയൊന്നും ഉണ്ടായിരുന്നില്ല. 21ശ
ലോമോൻെറ പാനപാത്രങ്ങളെല്ലാം സ്വർണ്ണം
കൊണ്ടുള്ളവയായിരുന്നു. "ലെബാനോനിലെ
വനം" എന്ന മന്ദിരത്തിലെ എല്ലാ പാത്രങ്ങളും
തങ്കത്തിൽ നിർമ്മിച്ചവയായിരുന്നു. കൊട്ടാര
ത്തിലെ ഒരു സാധനവും വെള്ളിയിൽ ഉണ്ടാക്കി
യിരുന്നില്ല. ശലോമോൻെറ കാലത്ത് ധാരാളം
സ്വർണ്ണമുണ്ടായിരുന്നതിനാൽ വെള്ളിയുടെ
പ്രാധാന്യത്തെപ്പറ്റി അവർ ചിന്തിച്ചിരുന്നതേ
യില്ല!
22മറ്റു രാജ്യങ്ങളുമായുള്ള വ്യാപാരാവശ്യങ്ങ
ൾക്കായി രാജാവിന് അനേകം ചരക്കുകപ്പലു
കളും ഉണ്ടായിരുന്നു. ഹീരാമിൻെറ ചരക്കു കപ്പ
ലുകളായിരുന്നു അവ. എല്ലാ മൂന്നുവർഷം കൂടു
മ്പോഴും ഈ കപ്പലുകൾ ധാരാളം പുതിയ
സ്വർണ്ണവും വെള്ളിയും ആനക്കൊമ്പും മൃഗങ്ങ
ളെയും കൊണ്ടുവരുമായിരുന്നു.
23ശലോമോൻ ലോകത്തിലെ ഏറ്റവും മഹാ
നായ രാജാവായിരുന്നു. എല്ലാ രാജാക്കന്മാ
രിലും ധനികനും ജ്ഞാനിയുമായിരുന്നു അ
വൻ. 24എല്ലായിടത്തുമുള്ളവർ ശലോമോൻ രാ
ജാവിനെ കാണാനാഗ്രഹിച്ചു. ദൈവം അവനു
നൽകിയ മഹത്തായ ജ്ഞാനം കേൾക്കുകയായി
രുന്നു അവരുടെ ആവശ്യം. 25എല്ലാ വർഷവും
ജനങ്ങൾ രാജാവിനെ കാണാൻ വന്നു. ഓരോരു
ത്തരും ഓരോ സമ്മാനവും കൊണ്ടുവന്നു. സ്വർ
ണ്ണത്തിലും വെള്ളിയിലുമുണ്ടാക്കിയ സാധന
ങ്ങൾ, വസ്ത്രങ്ങൾ, ആയുധങ്ങൾ, സുഗന്ധദ്ര
വ്യങ്ങൾ, കുതിരകൾ, കോവർകഴുതകൾ എന്നി
ങ്ങനെ.
26അങ്ങനെ ശലോമോൻരാജാവിന് അനേക
മനേകം രഥങ്ങളും കുതിരകളും ഉണ്ടായി.
അവന് ആയിരത്തിനാനൂറ് രഥങ്ങളും പന്തീരാ
യിരം കുതിരകളുമുണ്ടായിരുന്നു. ഈ രഥങ്ങൾ
ക്കായി ശലോമോൻ പ്രത്യേകം നഗരങ്ങൾ
പണിതു. അതിനാൽ ആ നഗരങ്ങളിലാണ് രഥ
ങ്ങൾ സൂക്ഷിച്ചിരുന്നത്. രഥങ്ങളിൽ ചിലത്
യെരൂശലേമിലും ശലോമോൻരാജാവ് സൂക്ഷി
ച്ചിരുന്നു. 27രാജാവ് യിസ്രായേലിനെ വളരെ
സമ്പന്നമാക്കി. യെരൂശലേംനഗരത്തിൽ പാറ
കൾ പോലെ സാധാരണമായിത്തീർന്നു വെ
ള്ളി. കുന്നുകളിൽ അത്തിമരങ്ങൾ വളരും പോ
ലെ സമൃദ്ധമായി ദേവദാരുക്കൾ. 28ശലോമോൻ
ഈജിപ്തിൽനിന്നും ക്വെയിൽനിന്നും കുതിര
കളെ വാങ്ങി. അവൻെറ വ്യാപാരികൾ അവ
യെ ക്വെയിലേക്കും അവിടെനിന്ന് യിസ്രായേ
ലിലേക്കും കൊണ്ടു വന്നു. 29ഈജിപ്തിൽനി
ന്നുള്ള ഒരു രഥത്തിന് പതിനഞ്ചു പൗണ്ട്
വെള്ളിയും ഒരു കുതിരയ്ക്ക് മൂന്നേമുക്കാൽ

പൗണ്ട് വെള്ളിയുമായിരുന്നു വില. ഹിത്യ,
അരാമ്യരാജാക്കന്മാർക്ക് ശലോമോൻ കുതിരക
ളെയും രഥങ്ങളെയും വിറ്റിരുന്നു.

### ശലോമോനും അവന്റെ അനേകം ഭാര്യമാരും

11 ശലോമോൻരാജാവ് സ്ത്രീകളെ സ്നേ
ഹിച്ചു! യിസ്രായേൽദേശക്കാരല്ലാത്ത
അനേകം സ്ത്രീകളെ അവൻ ഇഷ്ടപ്പെട്ടു. ഫറ
വോന്റെ പുത്രി, ഹിത്യസ്ത്രീകൾ, മോവാബ്,
അമ്മോൻ, ഏദോം, സീദോൻ എന്നിവിടങ്ങളി
ലെ സ്ത്രീകളും അതിലുൾപ്പെടും. 2മുമ്പ്
യിസ്രായേൽജനതയോടു യഹോവ പറഞ്ഞിരു
ന്നു, “മറ്റുരാജ്യക്കാരിൽനിന്നും നിങ്ങൾ വിവാ
ഹം കഴിക്കരുത്. അങ്ങനെ ചെയ്താൽ അവർ
നിങ്ങളെ അവരുടെ ദേവന്മാരുടെ ആരാധക
രാക്കും.” എന്നാൽ ശലോമോൻ ഈ സ്ത്രീകളു
മായി സ്നേഹത്തിലായി. 3ശലോമോന് മറ്റു
രാജ്യങ്ങളിലെ നേതാക്കളുടെ പുത്രിമാരായിരു
ന്ന എഴുന്നൂറു ഭാര്യമാരുണ്ടായിരുന്നു. കൂടാതെ
മുന്നൂറ് അടിമപ്പെണ്ണുങ്ങളും അവന് ഭാര്യമാരെ
പ്പോലെ ഉണ്ടായിരുന്നു. അവന്റെ ഭാര്യമാർ
അവനെ ദൈവത്തിൽനിന്നും വ്യതിചലിപ്പി
ച്ചു. 4ശലോമോന് വയസ്സായപ്പോൾ അവന്റെ
ഭാര്യമാർ അവനെ മറ്റു ദൈവങ്ങളുടെ ഭക്തനാ
ക്കി. ശലോമോൻ തന്റെ പിതാവ് ചെയ്തിരു
ന്നതുപോലെ പൂർണ്ണമായും യഹോവയെ
ശുശ്രൂഷിച്ചില്ല. 5ശലോമോൻ അശ്തോരെത്തി
നെ ആരാധിച്ചു. സീദോന്റെ ദേവതയായിരു
ന്നു അത്. മിൽക്കോമിനെയും ശലോമോൻ
ആരാധിച്ചു. അമ്മോന്യരുടെ ഭീകരമായ വിഗ്ര
ഹമായിരുന്നു അത്. അങ്ങനെ ശലോമോൻ
യഹോവയുടെ മുമ്പിൽ തെറ്റു ചെയ്തു.
6തന്റെ പിതാവായ ദാവീദു ചെയ്തതുപോ
ലെ ശലോമോൻ യഹോവയെ പൂർണ്ണമായും
പിന്തുടർന്നില്ല.

7കെമോശിനെ ആരാധിക്കാൻ ശലോമോൻ
ഒരു സ്ഥലം നിർമ്മിച്ചു. മോവാബുകാരുടെ ദുർ
ദേവതയായിരുന്നു കെമോശ്. യെരൂശലേമിന്
തൊട്ടടുത്തുള്ള ഒരു കുന്നിലായിരുന്നു ശലോ
മോൻ ആ ആരാധനാ സ്ഥലം ഉണ്ടാക്കിയത്.
അതേ കുന്നിൽത്തന്നെ ശലോമോൻ അമ്മോന്യ
രുടെ ഭീകരവിഗ്രഹമായ മാലേക്കിനും ഒരു ആരാ
ധനാസ്ഥലം നിർമ്മിച്ചു. 8അനന്തരം ശലോ
മോൻ ഇതേ സംഗതികൾ തന്നെ മറ്റു രാജ്യക്കാ
രികളായ തന്റെ എല്ലാ ഭാര്യമാർക്കുവേണ്ടിയും
ചെയ്തു. അവന്റെ ഭാര്യമാർ തങ്ങളുടെ ദേവ
ന്മാർക്കുവേണ്ടി ധൂപങ്ങൾ കത്തിക്കുകയും
ബലികളർപ്പിക്കുകയും ചെയ്തു.

9യിസ്രായേലിന്റെ ദൈവമായ യഹോവയെ
പിൻതുടരുന്നതിൽനിന്നും ശലോമോൻ വ്യതി
ചലിച്ചു. അതിനാൽ യഹോവ ശലോമോ
നോടു കോപിച്ചു. യഹോവ രണ്ടു തവണ
ശലോമോന്റെയടുത്തു വന്നു. 10മറ്റു ദൈവ
ങ്ങളെ പിന്തുടരരുതെന്നു യഹോവ ശലോമോ
നോടു പറഞ്ഞു. എന്നാൽ ശലോമോൻ
യഹോവയുടെ കല്പന അനുസരിച്ചില്ല. 11അതി
നാൽ യഹോവ ശലോമോനോടു പറഞ്ഞു,
“ഞാനുമായുണ്ടാക്കിയ കരാർ ലംഘിക്കുകയാ
യിരുന്നു നിന്റെ ഇംഗിതം. എന്റെ കല്പനകൾ
നീ അനുസരിച്ചില്ല. അതിനാൽ നിന്റെ കയ്യിൽ
നിന്നും നിന്റെ രാജ്യം പിച്ചിച്ചീന്തിക്കള
യുമെന്ന് ഞാൻ സത്യം ചെയ്യുന്നു. നിന്റെ
ഭൃത്യന്മാരിൽ ഒരുവനു ഞാനതു നൽകും. 12എ
ന്നാൽ നിന്റെ പിതാവായ ദാവീദിനെ ഞാൻ
സ്നേഹിച്ചു. അതിനാൽ നിന്റെ രാജ്യം നീ
ജീവിച്ചിരിക്കെ ഞാൻ പിടിച്ചു പറിക്കില്ല.
നിന്റെ പുത്രൻ രാജാവാകുന്നതുവരെ ഞാൻ
കാത്തിരിക്കും. അപ്പോൾ അതു ഞാൻ അവനിൽ
നിന്നെടുക്കും. 13എന്നാലും രാജ്യം മുഴുവനും
നിന്റെ പുത്രനിൽനിന്നും ഞാൻ മാറ്റുകയില്ല.
ഒരു ഗോത്രത്തെ ഭരിക്കാൻ ഞാനവനു ചട്ടങ്ങൾ
നൽകും. ദാവീദിനു വേണ്ടിയാണു ഞാനതു
ചെയ്യുക. അവനൊരു നല്ല ഭൃത്യനായിരുന്നു.
യെരൂശലേമിനു വേണ്ടിയും ഞാനതു ചെയ്യും.
ആ നഗരം ഞാൻ തെരഞ്ഞെടുത്തു!”

### ശലോമോന്റെ ശത്രുക്കൾ

14അപ്പോൾ എദോമ്യനായ ഹദദിനെ
യഹോവ ശലോമോന്റെ ശത്രുവാക്കിത്തീ
ർത്തു. എദോമിലെ രാജാവിന്റെ കുടുംബത്തി
ൽപ്പെട്ടവനായിരുന്നു ഹദദ്. 15ഇങ്ങനെയാണതു
സംഭവിച്ചത്: മുമ്പ് ദാവീദ് എദോമിനെ തോല്പി
ച്ചിരുന്നു. യോവാബായിരുന്നു ദാവീദിന്റെ
സൈന്യാധിപൻ. യോവാബ്, മരണമടഞ്ഞ
വരെ സംസ്കരിക്കുവാൻ എദോമിലേക്കുപോ
യി. അപ്പോഴും അവിടെ ജീവിച്ചിരുന്ന എല്ലാവ
രെയും യോവാബ് വധിച്ചു. 16യോവാബും
എല്ലാ യിസ്രായേലുകാരും ആറു മാസത്തേക്കു
എദോമിൽ താമസിച്ചു. അതിനിടെ എദോ
മിലെ എല്ലാ പുരുഷന്മാരെയും അവർ വധിച്ചു.
17അപ്പോൾ ഹദദു മാത്രമായിരുന്നു ഏക
ആൺകുട്ടി. അതിനാൽ ഹദദ് ഈജിപ്തിലേ
ക്കോടിപ്പോയി. അവന്റെ പിതാവിന്റെ ഭൃത്യ
ന്മാരിൽ ചിലരും അവനോടൊപ്പം പോയി.
18അവർ മിദ്യാൻ വിടുകയും പാറാനിലേക്കു
പോവുകയും ചെയ്തു. പാറാനിൽ മറ്റു ചിലർ
കൂടി അവരോടു ചേർന്നു. അനന്തരം ആ
സംഘം മുഴുവനും ഈജിപ്തിലേക്കു പോയി.
അവർ ഈജിപ്തിലെ രാജാവായ ഫറവോനെ
സമീപിച്ച് സഹായമഭ്യർത്ഥിക്കുകയും ചെ
യ്തു. ഫറവോൻ ഹദദിന് ഒരു വീടും കുറെ
ഭൂമിയും നൽകി. കൂടാതെ ഫറവോൻ അവന്
പിന്തുണ പ്രഖ്യാപിക്കുകയും ഭക്ഷണം നൽകു
കയും ചെയ്തു.

19ഫറവോന് ഹദദിനെ വളരെ ഇഷ്ടമായി.
ഫറവോൻ തന്റെ ഭാര്യയായ തഹ്പെനേസി
ന്റെ സഹോദരിയെ ഹദദിനു ഭാര്യയായി നൽ
കി. 20അങ്ങനെ തഹ്പെനേസിന്റെ സഹോ
ദരി ഹദദിനെ വിവാഹം കഴിച്ചു. ഗെനൂബത്ത്
എന്നു പേരായ ഒരു പുത്രനും അവർക്കുണ്ടായി.
ഫറവോന്റെ വസതിയിൽ അവന്റെ കുട്ടിക
ളോടൊപ്പം വളരാൻ തഹ്പെനേസ് ഗെനൂബ
ത്തിനെ അനുവദിച്ചു.

21ദാവീദിന്റെ മരണവാർത്ത ഈജിപ്തിൽ
വച്ച് ഹദദ് അറിഞ്ഞു. സൈന്യാധിപനായ
യോവാബും മരിച്ചതായി അവൻ കേട്ടു. അതി
നാൽ ഹദദ് ഫറവോനോടു പറഞ്ഞു, “ഞാനെ
ന്റെ സ്വരാജ്യത്തെ വസതിയിലേക്കു പോ
കട്ടെ.”

22എന്നാൽ ഫറവോൻ മറുപടി പറഞ്ഞു,
“നിനക്കിവിടെ വേണ്ടതൊക്കെ ഞാൻ നൽകി!
പിന്നെന്തിനാണ് സ്വരാജ്യത്തേക്കു മടങ്ങാൻ
നീ ആഗ്രഹിക്കുന്നത്?” ഹദദ് മറുപടി പറഞ്ഞു,
“ദയവായി വീട്ടിൽ പോകാൻ മാത്രം എന്നെ
അനുവദിച്ചാലും.”

23ദൈവം മറ്റൊരാളെക്കൂടി ശലോമോന്റെ
ശത്രുവാക്കി. ഏല്യാദാവിന്റെ പുത്രനായ രെ
സോൻ ആയിരുന്നു അയാൾ. തന്റെ യജമാ

നൻെറ അടുത്തുനിന്നും ഒളിച്ചോടിയവനാണു
രെസോൻ. സോബയിലെ രാജാവായ ഹദദേ
സറായിരുന്നു അവൻെറ യജമാനൻ. 24ദാവീദ്
സോബയെ തോല്പിച്ചതിനു ശേഷം രെസോൻ
ഏതാനും പേരെ സംഘടിപ്പിക്കുകയും ചെറി
യൊരു സേനയുടെ നേതാവാകുകയും ചെ
യ്തു. രെസോൻ ദമസ്കസിലേക്കു പോയി
അവിടെ തങ്ങി. രെസോൻ ദമസ്കസിലെ
രാജാവായിത്തീർന്നു. 25രെസോൻ അരാമിനെ
ഭരിച്ചു. ശലോമോൻെറ കാലം മുഴുവൻ രെ
സോൻ യിസ്രായേലിനെ വെറുക്കുകയും അവ
രുടെ ശത്രുവായിരിക്കുകയും ചെയ്തു.
രെസോനും ഹദദും യിസ്രായേലിന് അനവധി
പ്രശ്നങ്ങളുണ്ടാക്കി.

26നെബാത്തിൻെറ പുത്രനായ യൊരോബെ
യാം ശലോമോൻെറ ഭൃത്യന്മാരിൽ ഒരുവനായി
രുന്നു. എഫ്രയീം ഗോത്രക്കാരനായിരുന്നു
യൊരോബെയാം. സെരേദാപട്ടണക്കാരനായി
രുന്നു അവൻ. സെരൂയാ എന്നായിരുന്നു യൊ
രോബെയാമിൻെറ അമ്മയുടെ പേര്. അവൻെറ
പിതാവ് മരിച്ചു. അവൻ രാജാവിനെതിരെ
തിരിഞ്ഞു.

27യൊരോബെയാം രാജാവിനെതിരെ തിരി
ഞ്ഞതിനു പിന്നിലെ കഥ ഇതാണ്. ശലോമോൻ
തൻെറ പിതാവായ ദാവീദിൻെറ നഗരത്തി
ൻെറ ഭിത്തി ഉറപ്പിക്കുകയും മില്ലൊ നിർമ്മിക്കു
കയുമായിരുന്നു. 28യൊരോബെയാം ശക്തനായ
ഒരു മനുഷ്യനായിരുന്നു. ഈ യുവാവ് ഒരു നല്ല
പണിക്കാരനായിരുന്നുവെന്ന് ശലോമോൻ
കണ്ടു. അതിനാൽ ശലോമോൻ അവനെ യോ
സഫിൻെറ ഗോത്രക്കാരായ പണിക്കാരുടെ മുഴു
വൻ യജമാനനാക്കി. 29ഒരു ദിവസം യൊരോ
ബെയാം യെരൂശലേമിൽനിന്നും പുറത്തേക്കു
യാത്ര ചെയ്യുകയായിരുന്നു. ശീലോവിലെ പ്ര
വാചകനായ അഹീയാവ് അവനെ മാർഗ്ഗ
മദ്ധ്യേ കണ്ടുമുട്ടി. അഹീയാവ് ഒരു പുതിയ
കുപ്പായം ധരിച്ചിരുന്നു. അവർ രണ്ടു പേരും
രാജ്യത്ത് തനിച്ചായിരുന്നു. 30അഹീയാവ്
തൻെറ പുതിയ വസ്ത്രമെടുത്ത് പന്ത്രണ്ടു കഷ
ണങ്ങളായി വലിച്ചുകീറി.

31അനന്തരം അഹീയാവ് യൊരോബെയാമി
നോടു പറഞ്ഞു, "ഈ കുപ്പായത്തിൻെറ പത്തു
കഷണങ്ങൾ നീ എടുക്കുക. യിസ്രായേലിൻെറ
ദൈവമാകുന്ന യഹോവ പറയുന്നു: 'ശലോമോ
നിൽനിന്നും ഞാൻ സാമ്രാജ്യം എടുത്തു മാറ്റു
കയും യിസ്രായേൽഗോത്രങ്ങളിൽ പത്തെണ്ണം
നിന്നെ ഏല്പിക്കുകയും ചെയ്യും. 32ദാവീദിൻെറ
കുടുംബത്തിന് ഞാൻ ഒരു ഗോത്രത്തിൻെറ
ഭരണം മാത്രമേ നൽകുകയുള്ളു. ഈ ഗോത്രത്തെ
ഭരിക്കാൻ ഞാനവരെ അനുവദിക്കും. എൻെറ
ദാസനായ ദാവീദിനും യെരൂശലേമിനും
വേണ്ടിയാണ് ഞാനിതു ചെയ്യുക. യിസ്രായേ
ലിലെ എല്ലാ ഗോത്രങ്ങൾക്കുമിടയിൽനിന്നും
ഞാൻ തെരഞ്ഞെടുത്ത നഗരമാണ് യെരൂശലേം.
33എന്നെ പിന്തുടരുന്നതവസാനിപ്പിച്ചതിനാ
ലാണ് ശലോമോനിൽനിന്നും ഞാൻ രാജ്യം
എടുത്തുമാറ്റുന്നത്. സീദോൻകാരുടെ വ്യാജദേ
വതയായ അശ്തോരെത്തിനെയാണ് അവൻ
ആരാധിക്കുന്നത്. മോവാബ്യരുടെ വ്യാജദൈവ
മായ കെമോശിനെയും അമ്മോന്യരുടെ വ്യാജ
ദൈവമായ മിൽക്കോമിനെയും അവൻ ആരാ
ധിക്കുന്നു. നേരും നന്മയും പ്രവർത്തിക്കുന്നത്
ശലോമോൻ നിർത്തി. എൻെറ നിയമങ്ങളും
എൻെറ കല്പനകളും അവൻ അനുസരിക്കു
ന്നില്ല. അവൻെറ പിതാവായ ദാവീദിൻെറ
മാർഗ്ഗത്തിലല്ല അവൻ ജീവിക്കുന്നത്. 34അതി
നാൽ ശലോമോൻെറ ഗോത്രക്കാരിൽനിന്നും
ഞാൻ രാജ്യം എടുത്തുമാറ്റും. എന്നാൽ തൻെറ
ബാക്കിയുള്ള ജീവിതകാലവും അവരുടെ ഭര
ണാധിപനായിരിക്കാൻ ശലോമോനെ ഞാൻ
അനുവദിക്കും. എൻെറ ദാസനായ ദാവീദിനു
വേണ്ടിയാണു ഞാനിതു ചെയ്യുന്നത്. എൻെറ
നിയമങ്ങളും കല്പനകളും അനുസരിച്ചതിനാൽ
ഞാൻ ദാവീദിനെ തെരഞ്ഞെടുത്തു.

35"പക്ഷേ അവൻെറ പുത്രനിൽനിന്നും ഞാൻ
രാജ്യം എടുത്തുമാറ്റും. യൊരോബെയാമേ,
പത്തു ഗോത്രങ്ങൾക്കുമേൽ ഭരണം നടത്താൻ,
ഞാൻ നിന്നെ അനുവദിക്കും. 36ഒരു ഗോത്രത്തെ
മാത്രം തുടർന്നും ഭരിക്കാൻ ഞാൻ ശലോ
മോൻെറ പുത്രനെ അനുവദിക്കും. എൻെറ ദാസ
നായ ദാവീദിന് എന്നും എൻെറ സവിധത്തിൽ
യെരൂശലേമിൽ ഭരണം നടത്താൻ ഒരു പിൻ
ഗാമി ഉണ്ടായിരിക്കുന്നതിനാണ് ഞാനിങ്ങനെ
ചെയ്യുന്നത്. എൻെറ സ്വന്തം നഗരമായി ഞാൻ
തെരഞ്ഞടുത്തതാണ് യെരൂശലേം. 37എന്നാൽ
ഞാൻ നിന്നെ നീ ആഗ്രഹിക്കുന്ന എല്ലാറ്റിനും
മേൽ ഭരണാധിപനാക്കും. യിസ്രായേൽ മുഴു
വനും നീ ഭരിക്കും. 38നീ നേരായ മാർഗ്ഗത്തിൽ
ജീവിക്കുകയും എൻെറ കല്പനകളനുസരിക്കുക
യും ചെയ്താൽ ഞാൻ നിനക്കു വേണ്ടി ഇങ്ങ
നെയെല്ലാം ചെയ്യും. ദാവീദിനെപ്പോലെ
നീയും നിയമങ്ങളും കല്പനകളും അനുസരി
ച്ചാൽ ഞാൻ നിന്നോടൊപ്പമുണ്ടായിരിക്കും.
നിൻെറ കുടുംബത്തെ, ഞാൻ ദാവീദിനു ചെയ്
തതു പോലെ, രാജാക്കന്മാരുടെ കുടുംബമാക്കും.
യിസ്രായേലിനെ ഞാൻ നിനക്കു നൽകും.

39ശലോമോൻെറ പ്രവൃത്തികൾ മൂലം ദാവീദി
ൻെറ മക്കളെ ഞാൻ ശിക്ഷിക്കും. എന്നാൽ ഞാന
വരെ എന്നെന്നേക്കുമായി ശിക്ഷിക്കില്ല.'"

### ശലോമോൻെറ മരണം

40ശലോമോൻ യൊരോബെയാമിനെ വധി
ക്കാൻ ശ്രമിച്ചു. പക്ഷേ യൊരോബെയാം ഈജി
പ്തിലേക്ക് ഓടിപ്പോയി.അവൻ ഈജിപ്തി
ലെ രാജാവായ ശീശക്കിൻെറ അടുത്തെത്തി.
ശലോമോൻെറ മരണം വരെ യൊരോബെയാം
അവിടെ തങ്ങി.

41തൻെറ ഭരണകാലത്ത് ശലോമോൻ അനേ
കം മഹാകാര്യങ്ങളും വിവേകപൂർവ്വമായ കാര്യ
ങ്ങളും ചെയ്തു. 'ശലോമോൻെറ ചരിത്രം' എന്ന
ഗ്രന്ഥത്തിൽ അതെല്ലാം രേഖപ്പെടുത്തിയിട്ടു
ണ്ട്. 42ശലോമോൻ നാല്പതു വർഷക്കാലം യെരൂ
ശലേമിലിരുന്ന് യിസ്രായേൽ മുഴുവനും ഭരിച്ചു.
43അനന്തരം ശലോമോൻ മരിക്കുകയും തൻെറ
പൂർവ്വികന്മാരോടൊപ്പം സംസ്കരിക്കപ്പെടുക
യും ചെയ്തു. തൻെറ പിതാവായ ദാവീദിൻെറ
നഗരത്തിലാണ് അദ്ദേഹം സംസ്കരിക്കപ്പെട്ടത്.
അദ്ദേഹത്തിൻെറ പുത്രൻ രെഹബെയാം അടു
ത്ത രാജാവായി.

### ആഭ്യന്തരയുദ്ധം

12 1-2ശലോമോനിൽനിന്നും ഒളിച്ചോടിയെ
ത്തിയ യൊരോബെയാം അപ്പോഴും
ഈജിപ്തിൽതന്നെയായിരുന്നു. ശലോമോ
ൻെറ മരണത്തെപ്പറ്റി കേട്ടപ്പോൾ അവൻ എഫ്ര
യീംകുന്നുകളിലുള്ള തൻെറ നഗരമായ സെരേദ
യിലേക്കു മടങ്ങിവന്നു.

ശലോമോൻരാജാവ് മരിക്കുകയും തന്റെ
പൂർവ്വികരോടൊപ്പം സംസ്കരിക്കപ്പെടുകയും
ചെയ്തു. അതിനു ശേഷം അദ്ദേഹത്തിന്റെ
പുത്രൻ രെഹബെയാം പുതിയ രാജാവായി.
3യിസ്രായേലുകാർ മുഴുവൻ ശെഖേമിലേക്കു
പോയി. രെഹബെയാമിനെ രാജാവാക്കുന്നതി
നാണ് അവർ പോയത്. രാജാവാകുന്നതിന്
രെഹബെയാമും ശെഖേമിലേക്കു പോയി. ജന
ങ്ങൾ രെഹബെയാമിനോടു പറഞ്ഞു, 4“നി
ന്റെ പിതാവ് ഞങ്ങളെക്കൊണ്ട് കഠിനമായി
വേല ചെയ്യിച്ചു. ഞങ്ങളെ അതിൽനിന്നും
മോചിപ്പിക്കുക. നിന്റെ പിതാവ് ഞങ്ങളെ
അടിച്ചേല്പിച്ച കഠിന ജോലി നിർത്തുക.
അപ്പോൾ ഞങ്ങൾ നിന്നെ സേവിക്കാം.”

5രെഹബെയാം മറുപടി പറഞ്ഞു, “മൂന്നു
ദിവസങ്ങൾക്കു ശേഷം എന്റെയടുത്തേക്കു
വരിക, അപ്പോൾ ഞാൻ മറുപടി നൽകാം.”
അതിനാൽ ജനങ്ങൾ പോയി. 6ശലോമോന്റെ
ജീവിതകാലത്ത് തീരുമാനങ്ങളെടുക്കുന്നതിൽ
അയാളെ സഹായിച്ചിരുന്ന ഏതാനും മൂപ്പന്മാ
രുണ്ടായിരുന്നു. അതിനാൽ രെഹബെയാം
രാജാവ് അവരോട് ഇക്കാര്യത്തിൽ എന്തു തീരു
മാനമെടുക്കണമെന്നു ചോദിച്ചു. അവൻ ചോദി
ച്ചു, “ഇവരോടു ഞാനെന്തു മറുപടി പറയണ
മെന്നാണു നിങ്ങൾ കരുതുന്നത്?”

7മൂപ്പന്മാർ മറുപടി പറഞ്ഞു, “നീ ഇന്ന്
അവരോടു ഒരു ഭൃത്യനെപ്പോലെയാണെങ്കിൽ
അവർ തീർച്ചയായും നിന്നെ സേവിക്കും. നീ
അവരോടു ദയാപൂർവ്വം സംസാരിച്ചാൽ അവർ
എന്നെന്നും നിനക്കുവേണ്ടി പണിയെടുക്കും.”

8എന്നാൽ രെഹബെയാം ഈ ഉപദേശം ചെ
വിക്കൊണ്ടില്ല. അവൻ തന്റെ ചെറുപ്പക്കാരായ
സുഹൃത്തുക്കളോടു ചോദിച്ചു. 9രെഹബെയാം
ചോദിച്ചു, “ജനങ്ങൾ, ‘നിന്റെ പിതാവ് ഞങ്ങ
ൾക്കു തന്നതിലും എളുപ്പമുള്ള ജോലി ഞങ്ങ
ൾക്കു തരിക’ എന്ന് ആവശ്യപ്പെട്ടു. ഞാനെന്തു
മറുപടിയാണ് അവർക്കു നൽകേണ്ടത്? ഞാന
വരോടെന്തു പറയണം?”

10രാജാവിന്റെ യുവസുഹൃത്തുക്കൾ പറ
ഞ്ഞു, ‘“നിന്റെ പിതാവ് ഞങ്ങളെക്കൊണ്ട് കഠി
നവേലചെയ്യിച്ചു. ഇനി ഞങ്ങളുടെ ജോലി
എളുപ്പമുള്ളതാക്കുക,’ എന്നു അവർ വന്നു
നിന്നോടു പറഞ്ഞു, അതിനാൽ ഇങ്ങനെ പറ
യുക, ‘എന്റെ പിതാവിന്റെ ശരീരത്തെക്കാൾ
ശക്തമാണ് എന്റെ ചെറുവിരൽ. 11എന്റെ
പിതാവ് നിങ്ങളെക്കൊണ്ട് കഠിനജോലി ചെയ്യി
പ്പിച്ചു. എന്നാൽ ഞാൻ നിങ്ങളെക്കൊണ്ട് കുറേ
ക്കൂടി കഠിനവേല എടുപ്പിക്കും! നിങ്ങളെക്കൊ
ണ്ട് പണിയെടുപ്പിക്കാൻ എന്റെ പിതാവ് ചാട്ട
യുപയോഗിച്ചു. നിങ്ങൾക്കു മുറിവേൽക്കാൻ
മൂർച്ചയുള്ള ലോഹക്കഷണങ്ങൾ പിടിപ്പിച്ച
ചാട്ടവാറുകൊണ്ട് ഞാൻ അടിക്കും!’”

12രെഹബെയാം ജനങ്ങളോടു പറഞ്ഞു,
“മൂന്നു ദിവസത്തിനുള്ളിൽ എന്റെയടുത്തേക്കു
മടങ്ങിവരിക.” മൂന്നു ദിവസത്തിനുള്ളിൽ യി
സ്രായേലുകാർ രെഹബെയാമിന്റെ അടുക്കൽ
മടങ്ങിയെത്തി. 13അക്കാലത്ത് രെഹബെയാം
രാജാവ് അവരോടു ദുഷിച്ചു സംസാരിച്ചു.
അവൻ മൂപ്പന്മാരുടെ ഉപദേശങ്ങൾ ചെവിക്കൊ
ണ്ടില്ല. 14സുഹൃത്തുക്കളുടെ ഉപദേശമാണ് അ
യാൾ അനുസരിച്ചത്. രെഹബെയാം പറഞ്ഞു,
“എന്റെ പിതാവ് നിങ്ങളെക്കൊണ്ട് കഠിന
വേല ചെയ്യിപ്പിച്ചു. അതിനാൽ ഞാൻ നിങ്ങ
ൾക്കു കുറേക്കൂടി ജോലി തരും. എന്റെ പിതാവ്
നിങ്ങളെ ചാട്ടകൾ കൊണ്ടടിച്ചു. എന്നാൽ മൂർ
ച്ചയുള്ള ലോഹക്കഷണങ്ങൾ പിടിപ്പിച്ച ചാട്ട
കൊണ്ട് നിങ്ങൾക്കു മുറിവേൽക്കുംവിധമായി
രിക്കും ഞാൻ അടിക്കുക.” 15അങ്ങനെ ജനങ്ങൾ
ആഗ്രഹിച്ചതുപോലെ രാജാവ് പ്രവർത്തിച്ചില്ല.
യഹോവ അങ്ങനെ സംഭവിപ്പിച്ചതാണ്. നെ
ബാത്തിന്റെ പുത്രനായ യെരോബെയാമിനു
താൻ നൽകിയ വാഗ്ദാനം പാലിക്കുന്നതി
നാണ് യഹോവയിങ്ങനെ ചെയ്തത്. ശീലോ
ക്കാരനായിരുന്ന അഹീയാപ്രവാചകനിലൂടെ
യാണ് ഈ വാഗ്ദാനം യഹോവ അറിയിച്ചത്.

16പുതിയ രാജാവ് തങ്ങളുടെ അപേക്ഷ ചെ
വിക്കൊള്ളുന്നില്ലെന്ന് യിസ്രായേലുകാർ മുഴു
വൻ മനസ്സിലാക്കി. അതിനാൽ അവർ രാജാവി
നോടു പറഞ്ഞു: “ഞങ്ങൾ ദാവീദിന്റെ കുടും
ബത്തിന്റെ ഭാഗമാണോ? അല്ല! യിശ്ശായി
യുടെ ഭൂമിയുടെ ഏതെങ്കിലും ഭാഗം ഞങ്ങൾക്കു
കിട്ടുമോ? ഇല്ല! അതിനാൽ, യിസ്രായേലേ,
നമുക്ക് നമ്മുടെ സ്വന്തം ഭവനങ്ങളിലേക്കു
മടങ്ങാം. ദാവീദിന്റെ പുത്രൻ സ്വന്തം ജന
തയെ ഭരിക്കട്ടെ!” അങ്ങനെ യിസ്രായേൽ നാട്ടി
ലേക്കു മടങ്ങി. 17എന്നാൽ രെഹബെയാം
പിന്നെയും യെഹൂദയിലെ നഗരങ്ങളിൽ വസി
ച്ചിരുന്ന യിസ്രായേലുകാരെ ഭരിച്ചു.

18അദോരാം എന്നൊരാളായിരുന്നു ജോലിക്കാ
രുടെ മേൽനോട്ടക്കാരൻ. ജനങ്ങളോടു സംസാരി
ക്കാൻ രെഹബെയാംരാജാവ് അദോരാമിനെ
അയച്ചു. പക്ഷേ യിസ്രായേലുകാർ അവനെ
കല്ലെറിഞ്ഞു കൊന്നു. അപ്പോൾ രെഹബെയാം
രാജാവ് തന്റെ രഥത്തിൽ കയറി യെരൂശലേമി
ലേക്കു രക്ഷപ്പെട്ടു. 19അങ്ങനെ യിസ്രായേൽ
ദാവീദിന്റെ കുടുംബത്തിനെതിരെ കലാപമു
യർത്തി. ഇന്നും അവർ ദാവീദിന്റെ കുടുംബ
ത്തിനെതിരാണ്.

20യൊരോബെയാം മടങ്ങിവന്ന വാർത്ത
യിസ്രായേൽജനത മുഴുവനും അറിഞ്ഞു. അതി
നാൽ അവർ അവനെ ഒരു സമ്മേളനത്തിലേക്കു
വിളിക്കുകയും യിസ്രായേലിന്റെ രാജാവാക്കു
കയും ചെയ്തു. ദാവീദിന്റെ കുടുംബത്തെ
പിന്തുടർന്നത് യെഹൂദയുടെ ഗോത്രക്കാർ മാത്ര
മായിരുന്നു.

21രെഹബെയാം യെരൂശലേമിലേക്കു മടങ്ങി.
അവൻ യെഹൂദാഗോത്രക്കാരെയും ബെന്യാ
മീൻ ഗോത്രക്കാരെയും ഒരുമിച്ചു കൂട്ടി. അത്
ഒരു ലക്ഷത്തിയെൺപതിനായിരം പേരുടെ ഒരു
സൈന്യമായിരുന്നു. യിസ്രായേലുകാർക്കെ
തിരെ പോരാടാൻ രെഹബെയാം ആഗ്രഹിച്ചു.
തന്റെ രാജ്യം തിരിച്ചു പിടിക്കണമെന്ന് അവൻ
ആശിച്ചു.

22പക്ഷേ, യഹോവ ഒരു ദൈവപുരുഷനോടു
സംസാരിച്ചു. ശെമയ്യാ എന്നായിരുന്നു അയാ
ളുടെ പേര്. യഹോവ പറഞ്ഞു, 23“ശലോ
മോന്റെ പുത്രനും യെഹൂദയുടെ രാജാവുമായ
രെഹബെയാമിനോടു സംസാരിക്കുക. യെഹൂദ
ക്കാരോടും ബെന്യാമീൻകാരോടും സംസാരി
ക്കുക. 24അവരോടു പറയുക, ‘നിങ്ങൾ നിങ്ങ
ളുടെ സഹോദരന്മാരോടു യുദ്ധത്തിനു പോക
രുതെന്ന് യഹോവ പറയുന്നു. നിങ്ങളോരോരു
ത്തരും വീട്ടിലേക്കു പോകണം. ഞാനിതെല്ലാം
സംഭവിപ്പിച്ചു!’” അങ്ങനെ രെഹബെയാമിന്റെ
സൈന്യത്തിലുള്ളവർ യഹോവയുടെ കല്പന
അനുസരിച്ചു. അതിനാൽ അവരെല്ലാവരും
അവനവന്റെ വീടുകളിലേക്കു പോയി.
25എഫ്രയീംകുന്നിൻപ്രദേശത്തെ ഒരു നഗര

മായിരുന്നു ശെഖേം. യൊരോബെയാം ശെഖേ
മിനെ വളരെ ശക്തമായ ഒരു നഗരമാക്കുകയും
അവിടെ താമസിക്കുകയും ചെയ്തു. പിന്നീട്
അയാൾ പെനൂവേൽനഗരത്തിലേക്കു പോവു
കയും അതിനെ ശക്തമാക്കുകയും ചെയ്തു.
26-27യൊരോബെയാം സ്വയം പറഞ്ഞു, "ജന
ങ്ങൾ നിരന്തരം യഹോവയുടെ ആലയത്തി
ലേക്കു പോവുകയാണെങ്കിൽ അവർക്കു ദാവീ
ദിൻെറ കുടുംബത്തിൻെറ ഭരണത്തിൻ കീഴി
ലാകുവാനാണു താല്പര്യം എന്നു കരുതാം. അവർ
യെഹൂദയിലെ രാജാവായ രെഹബെയാമിനെ
പിന്തുടരും. എന്നിട്ട് അവർ എന്നെ വധിക്കും."
28അതിനാൽ എന്താണു ചെയ്യേണ്ടതെന്ന്
രാജാവ് തൻെറ ഉപദേശകരോടു ചോദിച്ചു.
അവർ അവനു തങ്ങളുടെ ഉപദേശം നൽകി.
അതിനാൽ യൊരോബെയാം രണ്ടു സ്വർണ്ണക്കാ
ളക്കുട്ടികളെ ഉണ്ടാക്കി. യൊരോബെയാം
രാജാവ് ജനങ്ങളോടു പറഞ്ഞു, "നിങ്ങൾ ആരാ
ധനയ്ക്ക് യെരൂശലേമിലേക്കു പോകരുത്.
യിസ്രായേലുകാരേ, നിങ്ങളെ ഈജിപ്തിൽ
നിന്നും നയിച്ച ദൈവങ്ങൾ ഇവയാണ്."*
29യൊരോബെയാംരാജാവ് ഒരു കാളക്കുട്ടിയെ
ബേഥേലിൽ സ്ഥാപിച്ചു, മറ്റേതിനെ ദാനിലും.
30എന്നാൽ അതൊരു വലിയ പാപമായിരുന്നു.
യിസ്രായേലുകാർ ആ കാളക്കുട്ടികളെ ആരാധി
ക്കാൻ ബേഥേലിലേക്കും ദാനിലേക്കും യാത്ര
ചെയ്തു. എന്നാൽ അതൊരു മഹാപാപമായി
രുന്നു.
31യൊരോബെയാം ഉന്നതസ്ഥലങ്ങളിലും
ആലയങ്ങൾ നിർമ്മിച്ചു. യിസ്രായേലിലെ
വിവിധ ഗോത്രങ്ങൾക്കിടയിൽനിന്നും അവൻ
പുരോഹിതന്മാരെയും തെരഞ്ഞെടുത്തു. (ലേ
വ്യരുടെ ഗോത്രത്തിൽനിന്നുമാത്രം അവൻ
പുരോഹിതരെ തെരഞ്ഞെടുത്തില്ല.) 32യൊരോ
ബെയാം രാജാവ് ഒരു പുതിയ ഉത്സവവും ആരം
ഭിച്ചു. യെഹൂദയിലെ പെസഹാവിരുന്നു
പോലെ തന്നെയായിരുന്നു അതും. പക്ഷേ അത്
എട്ടാം മാസത്തിൻെറ പതിനഞ്ചാം ദിവസമാ
യിരുന്നു. ഒന്നാം മാസത്തിൻെറ പതിനഞ്ചാം
ദിവസമല്ല. ആ സമയത്ത് ബേഥേൽ നഗര
ത്തിലെ യാഗപീഠത്തിൽ രാജാവ് ബലികളർ
പ്പിച്ചു. താനുണ്ടാക്കിയ കാളകൾക്കാണവൻ
ബലിയർപ്പിച്ചത്. താനുണ്ടാക്കിയ ഉന്നതസ്ഥല
ങ്ങളിൽ സേവനം ചെയ്യുന്നതിന് യൊരോബെ
യാംരാജാവ് ബേഥേലിലെ പുരോഹിതന്മാരെ
തെരഞ്ഞെടുത്തു. 33അതിനാൽ യൊരോ
ബെയാംരാജാവ് യിസ്രായേലുകാർക്ക് തിരു
നാളായി തൻെറ തന്നെ സമയം തെരഞ്ഞെ
ടുത്തു. എട്ടാം മാസത്തിൻെറ പതിനഞ്ചാം ദിവ
സമായിരുന്നു അത്. ആ സമയത്ത് അവൻ
ബലിളും ധൂപഹോമങ്ങളും താനുണ്ടാക്കിയ
യാഗപീഠത്തിൽ അർപ്പിച്ചു. ബേഥേലിലെ
നഗരത്തിലായിരുന്നു അത്.

### ബേഥേലിനെതിരെ ദൈവം സംസാരിക്കുന്നു

13 യഹോവ ഒരു ദൈവപുരുഷനോട്* യെ
ഹൂദയിൽനിന്നും ബേഥേൽ നഗരത്തിലേ
ക്കുപോകാൻ കല്പിച്ചു. ദൈവപുരുഷൻ എത്തി
യപ്പോൾ യൊരോബെയാംരാജാവ് യാഗപീഠ
ത്തിൽ വഴിപാടുകൾ നടത്തുകയായിരുന്നു.
2യാഗപീഠത്തെ ശപിക്കാനായിരുന്നു യഹോവ
അയാളോടു കല്പിച്ചത്. അയാൾ പറഞ്ഞു,
"യാഗപീഠമേ, യഹോവ നിന്നോടു പറയു
ന്നു, 'ദാവീദിൻെറ കുടുംബത്തിന് യോശീയാവ്
എന്നൊരു പുത്രനുണ്ടാകും. ഈ പുരോഹിതന്മാ
രിപ്പോൾ ഉന്നതസ്ഥലങ്ങളിൽ ആരാധന നട
ത്തുകയായിരിക്കും. പക്ഷേ യാഗപീഠമേ, യോ
ശീയാവ് ആ പുരോഹിതന്മാരെ നിൻെറമേൽ
വെച്ച് വധിക്കും. ഇപ്പോൾ ആ പുരോഹിതന്മാർ
നിൻെറമേൽ വച്ച് ധൂപങ്ങൾ കത്തിക്കുന്നു.
എന്നാൽ യോശീയാവ് നിൻെറമേൽ വച്ച്
മനുഷ്യൻെറ അസ്ഥിയുരുക്കും. പിന്നെ നിന്നെ
വീണ്ടും ഉപയോഗിക്കാനാവില്ല!'"
3ഇക്കാര്യങ്ങളൊക്കെ സംഭവിക്കുമെന്നതിന്
ദൈവപുരുഷൻ ജനങ്ങൾക്ക് ഏതാനും അടയാ
ളങ്ങളും നൽകി. അവൻ പറഞ്ഞു, "യഹോവ
യുടെ വക്കുകൾക്ക് ഇതാണ് അടയാളം.
യഹോവ പറഞ്ഞു, ഈ യാഗപീഠം രണ്ടായി
പിളരും. ഇതിന്മേലുള്ള ചാരം തറയിൽ വീഴു
കയും ചെയ്യും."
4ബേഥേലിലെ യാഗപീഠത്തെപ്പറ്റിയുള്ള
ദൈവപുരുഷൻെറ സന്ദേശം യൊരോബെയാം
രാജാവ് കേട്ടു. അദ്ദേഹം തൻെറ കൈ യാഗപീഠ
ത്തിൽനിന്നും വലിച്ച് അയാൾക്കു നേരെ
ചൂണ്ടി. അദ്ദേഹം പറഞ്ഞു, "അവനെ ബന്ധി
ക്കുക!" പക്ഷേ രാജാവിങ്ങനെ പറഞ്ഞപ്പോൾ
ത്തന്നെ അദ്ദേഹത്തിൻെറ കൈ തളർന്നു. അദ്ദേ
ഹത്തിനത് ചലിപ്പിക്കാനായില്ല. 5യാഗപീഠം
കഷണങ്ങളാവുകയും ചെയ്തു. അതിലെ
ചാരം മുഴുവനും നിലത്തു വീഴുകയും ചെയ്തു.
ദൈവപുരുഷൻ ദൈവവചനങ്ങൾ തന്നെ
യാണു പറഞ്ഞതെന്നതിനു തെളിവായിരുന്നു
ഇക്കാര്യങ്ങൾ. 6അനന്തരം യൊരോബെയാം
രാജാവ് ദൈവപുരുഷനോടു പറഞ്ഞു, "ദയ
വായി എനിക്കു വേണ്ടി നിൻെറ ദൈവമാകുന്ന
യഹോവയോടു പ്രാർത്ഥിക്കുക. എൻെറ കൈ
സുഖപ്പെടുത്താൻ യഹോവയോടാവശ്യപ്പെ
ടുക."
അതിനാൽ ദൈവപുരുഷൻ യഹോവയോടു
പ്രാർത്ഥിച്ചു. രാജാവിൻെറ കൈ സുഖപ്പെടു
കയും ചെയ്തു. അതു പൂർവ്വാവസ്ഥയിലായി.
7അപ്പോൾ രാജാവ് ദൈവപുരുഷനോടു പറ
ഞ്ഞു, "ദയവായി എന്നോടൊപ്പം വരിക. വന്ന്
എന്നോടൊപ്പം ഭക്ഷിക്കുക. ഞാൻ നിനക്കൊരു
സമ്മാനം തരുന്നുണ്ട്."
8എന്നാൽ ദൈവപുരുഷൻ രാജാവിനോടു
പറഞ്ഞു, "നിൻെറ രാജ്യത്തിൻെറ പകുതി
തന്നാൽപ്പോലും ഞാൻ നിൻെറ വീട്ടിലേക്കു
വരില്ല! ഇവിടെ നിന്നും ഞാനെന്തെങ്കിലും
തിന്നുകയോ കുടിക്കുകയോ ചെയ്യില്ല. 9ഒന്നും
തിന്നുകയോ കുടിക്കുകയോ ചെയ്യരുതെന്ന്
യഹോവ എന്നോടു കല്പിച്ചിട്ടുണ്ട്. ഞാൻ
ഇങ്ങോട്ടു വന്ന അതേ വഴി സഞ്ചരിക്കുവാനും
പാടില്ലെന്ന് യഹോവ എന്നോടു കല്പിച്ചി
ട്ടുണ്ട്." 10അതിനാൽ അവൻ വ്യത്യസ്തമാ
യൊരു മാർഗ്ഗത്തിലൂടെ പോയി. ബേഥേലി
ലേക്കു സഞ്ചരിച്ച അതേ വഴിയിലൂടെ അവൻ
സഞ്ചരിച്ചില്ല.
11ബേഥേൽനഗരത്തിൽ ഒരു വൃദ്ധപ്രവാച
കൻ വസിച്ചിരുന്നു. ദൈവപുരുഷൻ ബേഥേ
ലിൽ ചെയ്ത കാര്യങ്ങൾ അയാളുടെ പുത്ര
ന്മാർ അയാളോടു വിവരിച്ചു. യൊരോബെയാം
രാജാവിനോട് ദൈവപുരുഷൻ പറഞ്ഞ കാര്യ

---

**യിസ്രായേലേ ... ഇവയാണ്** മരുഭൂമിയിൽ വച്ച് അഹരോൻ തൻെറ സ്വർണ്ണക്കാളക്കുട്ടിയെ ഉണ്ടാക്കിയപ്പോൾ പറഞ്ഞ അതേ കാര്യം തന്നെയാണിത്. പുറ. 32:4.

**ദൈവപുരുഷൻ** പ്രവാചകൻെറ മറ്റൊരു പേര്.

ങൾ അവർ തങ്ങളുടെ പിതാവിനോടു പറ
ഞ്ഞു. 12വൃദ്ധപ്രവാചകൻ പറഞ്ഞു, “അവൻ
ഏതു വഴിയിലൂടെയാണു മടങ്ങിപ്പോയത്?”
യെഹൂദയിൽനിന്നുള്ള ദൈവപുരുഷൻ ഏതു
വഴിയിലൂടെയാണു പോയതെന്ന് പുത്രന്മാർ
തങ്ങളുടെ പിതാവിനു കാട്ടിക്കൊടുത്തു. 13ത
ന്റെ കഴുതയ്ക്കു ജീനികെട്ടാൻ വൃദ്ധപ്രവാച
കൻ പുത്രന്മാരോടു പറഞ്ഞു. അതിനാൽ
അവർ കഴുതയ്ക്കു ജീനികെട്ടി. അനന്തരം
പ്രവാചകൻ തന്റെ കഴുതപ്പുറത്തു കയറി
പ്പോവുകയും ചെയ്തു.

14വൃദ്ധപ്രവാചകൻ ദൈവപുരുഷനു പി
ന്നാലെ പോയി. ദൈവപുരുഷൻ ഒരു ഓക്കു
മരച്ചുവട്ടിലിരിക്കുന്നത് വൃദ്ധപ്രവാചകൻ
കണ്ടു. വൃദ്ധപ്രവാചകൻ ചോദിച്ചു, “യെഹൂദ
യിൽനിന്നും വന്ന ദൈവപുരുഷനാണോ നീ?”
ദൈവപുരുഷൻ മറുപടി പറഞ്ഞു, “അതെ
ഞാൻ തന്നെ.” 15അതിനാൽ വൃദ്ധപ്രവാചകൻ
പറഞ്ഞു, “ദയവായി എന്റെ വസതിയിൽ
വന്ന് എന്നോടൊപ്പം ഭക്ഷിച്ചാലും.” 16എന്നാൽ
ദൈവപുരുഷൻ മറുപടി പറഞ്ഞു, “നിന്നോ
ടൊപ്പം വീട്ടിൽ വരാൻ എനിക്കാവില്ല. ഇവിടെ
നിന്നോടൊപ്പം തിന്നാനോ കുടിക്കാനോ എനി
ക്കാവില്ല. 17‘അവിടെ നീ ഒന്നും തിന്നുകയോ
കുടിക്കുകയോ അരുത്. പോയ വഴിയേ തിരിച്ചു
വരികയുമരുത്’ എന്നു യഹോവ എന്നോടു
പറഞ്ഞു.’”

18അപ്പോൾ വൃദ്ധപ്രവാചകൻ പറഞ്ഞു,
“പക്ഷേ ഞാനും നിന്നെപ്പോലൊരു പ്രവാചക
നാണ്.” അനന്തരം വൃദ്ധപ്രവാചകൻ ഒരു നുണ
പറഞ്ഞു. അവൻ പറഞ്ഞു, “യഹോവയിൽ
നിന്നൊരു ദൂതൻ എന്റെയടുത്തേക്കുവന്നു.
നിന്നെ എന്റെ വീട്ടിലേക്കു കൊണ്ടുവരുവാ
നും എന്നോടൊപ്പം തിന്നാനും കുടിക്കാനും
നിന്നെ അനുവദിക്കാനും അവൻ എന്നോടു
പറഞ്ഞു.”

19അതിനാൽ ദൈവപുരുഷൻ വൃദ്ധപ്രവാച
കനോടൊപ്പം അയാളുടെ വീട്ടിലേക്കു പോവു
കയും അവിടെ അവനോടൊപ്പം തിന്നുകയും
കുടിക്കുകയും ചെയ്തു. 20അവർ മേശയ്ക്കരികി
ലിരിക്കവേ യഹോവ വൃദ്ധപ്രവാചകനോടു
സംസാരിച്ചു. 21വൃദ്ധപ്രവാചകൻ ദൈവപുരു
ഷനോടും സംസാരിച്ചു. അവൻ പറഞ്ഞു, “നീ
അവനെ അനുസരിച്ചില്ലെന്നു യഹോവ പറ
യുന്നു! യഹോവ കല്പിച്ചതു പോലെയല്ല നീ
ചെയ്തത്. 22ഇവിടെ വെച്ച് ഒന്നും തിന്നുകയോ
കുടിക്കുകയോ ചെയ്യരുതെന്ന് യഹോവ
നിന്നോടു കല്പിച്ചു. പക്ഷേ നീ വന്നു തിന്നു
കയും കുടിക്കുകയും ചെയ്തു. അതിനാൽ
നിന്റെ ശരീരം നിന്റെ കുടുംബക്കല്ലറയിൽ
സംസ്കരിക്കപ്പെടുകയില്ല.”

23ദൈവപുരുഷൻ തിന്നുന്നതും കുടിക്കുന്നതും
നിർത്തി. അപ്പോൾ വൃദ്ധപ്രവാചകൻ തന്റെ
കഴുതയുടെ ജീനികെട്ടുകയും ദൈവപുരുഷൻ
അവിടെനിന്നും പോവുകയും ചെയ്തു.
24വീട്ടിലേക്കുള്ള വഴിയിൽ ഒരു സിംഹം ദൈവ
പുരുഷനെ ആക്രമിച്ചു കൊല്ലുകയും ചെയ്തു.
പ്രവാചകന്റെ ശരീരം വഴിയിൽ കിടക്കുക
യായിരുന്നു. കഴുതയും സിംഹവും ശരീരത്തി
നടുത്തു നിന്നു.

25ആ വഴിയേ മറ്റു ചിലരും സഞ്ചരിക്കുന്നു
ണ്ടായിരുന്നു. അവർ ശരീരത്തെയും അതി
നടുത്തു നിൽക്കുന്ന സിംഹത്തെയും കണ്ടു.
അവർ നഗരത്തിൽ വൃദ്ധപ്രവാചകൻ
താമസിക്കുന്നിടത്തു വന്ന് തങ്ങൾ വഴിയിൽ
കണ്ടകാര്യങ്ങൾ അയാളോടു പറഞ്ഞു.

26വൃദ്ധപ്രവാചകൻ അയാളെകുടുക്കി തന്നോ
ടൊപ്പം അത്താഴം കഴിക്കാൻ തിരികെ കൊണ്ടു
വരികയുമായിരുന്നു. സംഭവിച്ച കാര്യങ്ങളെ
പ്പറ്റി കേട്ട അയാൾ പറഞ്ഞു, “യഹോവയുടെ
കല്പനയനുസരിക്കാത്ത ദൈവപുരുഷനാണത്.
അതിനാൽ യഹോവ അയാളെ കൊല്ലാൻ ഒരു
സിംഹത്തെ അയച്ചു. താനങ്ങനെ ചെയ്യുമെന്ന്
യഹോവ പറഞ്ഞിരുന്നു.” 27അനന്തരം പ്രവാച
കൻ തന്റെ പുത്രന്മാരോടു പറഞ്ഞു, “എന്റെ
കഴുതയ്ക്കു ജീനികെട്ടുക.” അതിനാൽ അയാ
ളുടെ പുത്രന്മാർ അയാളുടെ കഴുതയ്ക്കു ജീനി
കെട്ടി. 28വഴിയിൽ ശവശരീരം കിടക്കുന്നതു
കാണാൻ വൃദ്ധപ്രവാചകൻ പോയി. കഴുതയും
സിംഹവും അപ്പോഴും അതിനടുത്തു നിൽക്കു
ന്നുണ്ടായിരുന്നു. സിംഹം ആ മൃതദേഹം ഭക്ഷിക്കു
കയോ കഴുതയെ ആക്രമിക്കുകയോ ചെയ്തി
രുന്നില്ല.

29വൃദ്ധപ്രവാചകൻ മൃതശരീരമെടുത്ത് തന്റെ
കഴുതപ്പുറത്തു വച്ചു. അയാളുടെ മരണത്തിൽ
ദു:ഖിക്കുന്നതിനും മൃതദേഹം സംസ്കരിക്കുന്ന
തിനും പ്രവാചകൻ ആ മൃതശരീരം നഗരത്തി
ലേക്കു കൊണ്ടുവന്നു. 30വൃദ്ധപ്രവാചകൻ
അയാളെ അയാളുടെ കുടുംബക്കല്ലറയിൽ സം
സ്കരിച്ചു. വൃദ്ധപ്രവാചകൻ അയാൾക്കു
വേണ്ടി വിലപിച്ചു കൊണ്ടു പറഞ്ഞു, “എന്റെ
സഹോദരാ എനിക്കു നിന്റെ കാര്യത്തിൽ ദു:ഖ
മുണ്ട്.” 31അങ്ങനെ വൃദ്ധപ്രവാചകൻ മൃതദേഹം
മറവു ചെയ്തു. അനന്തരം അയാൾ തന്റെ
പുത്രന്മാരോടു പറഞ്ഞു, “ഞാൻ മരിക്കുമ്പോൾ
എന്നെയും ഇതേ കല്ലറയിൽ അടക്കണം.
എന്റെ അസ്ഥികൾ അവന്റേതിനോടു ചേർ
ത്തുവയ്ക്കണം. 32അവനിലൂടെ യഹോവ പറ
ഞ്ഞ കാര്യങ്ങൾ യാഥാർത്ഥ്യമാകും. ബേഥേ
ലിലെ യാഗപീഠത്തെയും ശമര്യയിലെ മറ്റ്
ഉന്നതസ്ഥലങ്ങളെയും ശപിക്കാൻ യഹോവ
അവനെ ഉപയോഗിച്ചു.”

33യൊരോബെയാംരാജാവിനു മാറ്റമുണ്ടാ
യില്ല. അയാൾ തിന്മകൾ ചെയ്യുന്നതു തുടർന്നു.
വിവിധ ഗോത്രങ്ങളിൽ നിന്നും പുരോഹിത
ന്മാരെ തെരഞ്ഞെടുക്കുന്നതും അവൻ തുടർന്നു.
ആ പുരോഹിതന്മാർ ഉന്നതസ്ഥലങ്ങളിൽ
സേവനമനുഷ്ഠിക്കുകയും ചെയ്തു. പുരോഹി
തനാകാനാഗ്രഹിച്ച ആരെയും പുരോഹിതനാ
കാൻ അനുവദിച്ചു. 34അവന്റെ രാജത്വത്തി
ന്റെ നാശത്തിനു കാരണം ആ പാപമാ
യിരുന്നു.

### യൊരോബെയാമിന്റെ പുത്രൻ മരിക്കുന്നു

14 അക്കാലത്ത് യൊരോബെയാമിന്റെ പു
ത്രനായ അബീയാവിനു വലിയരോഗം
പിടിപെട്ടു. 2യൊരോബെയാം തന്റെ ഭാര്യ
യോടു പറഞ്ഞു, “ശീലോവിലേക്കു പോയി
അഹീയാപ്രവാചകനെ കാണുക. ഞാൻ
യിസ്രായേൽരാജാവാകുമെന്നു പ്രവചിച്ച
ആളായിരുന്നു അഹീയാവ്. നീ എന്റെ പത്നി
യാണെന്ന് ആളുകൾ തിരിച്ചറിയാത്തവിധം
വേണം വസ്ത്രാലങ്കാരം നടത്താൻ. 3പ്രവാച
കന് മൂന്ന് അപ്പക്കഷണങ്ങളും ഏതാനും അടക
ളും ഒരു ഭരണി തേനും നൽകുക. എന്നിട്ട്
നമ്മുടെ പുത്രന് എന്തു സംഭവിക്കുമെന്ന് അവ
നോടു ചോദിക്കുക. അഹീയാപ്രവാചകൻ
നിന്നോടതു പറയും.”

4അതിനാൽ രാജാവിന്റെ ഭാര്യ അയാൾ പറ
ഞ്ഞതുപോലെ ചെയ്തു. അവൾ ശീലോവിൽ
അഹീയാപ്രവാചകന്റെ വീട്ടിലേക്കു പോയി.
അഹീയാവ് വയോവൃദ്ധനും അന്ധനുമായി
രുന്നു. 5എന്നാൽ യഹോവ അവനോടു പറ
ഞ്ഞു, "യൊരോബെയാമിന്റെ പത്നി അവ
ളുടെ പുത്രനെപ്പറ്റി ചോദിക്കാൻ നിന്റെയടു
ത്തേക്കു വരുന്നുണ്ട്. അവൻ രോഗിയാണ്."
എന്താണു പറയേണ്ടതെന്ന് യഹോവ അഹീയാ
വിനോടു പറഞ്ഞു.

യൊരോബെയാമിന്റെ പത്നി അഹീയാ
വിന്റെ വീട്ടിലെത്തി. താനാരാണെന്ന് ആരും
അറിയാതിരിക്കാൻ അവൾ തന്ത്രപ്പെട്ടിരുന്നു.
6അവൾ വാതിൽക്കലേക്കു വരുന്നെന്ന് അയാൾ
കേട്ടു. അതിനാൽ അഹീയാവു പറഞ്ഞു,
"യെരോബോമിന്റെ പത്നീ, അകത്തേക്കു വരൂ.
എന്തിനാണു നീ മറ്റാരോ ആണെന്ന് ആൾ
ക്കാരെ ധരിപ്പിക്കാൻ ശ്രമിക്കുന്നത്? നിനക്കായി
ഏതാനും ദുർവൃത്താന്തങ്ങളാണെന്റെ കയ്യിലു
ള്ളത്. 7യഹോവ പറഞ്ഞതിതാണെന്നു യൊരോ
ബെയാമിന്റെയടുക്കൽ മടങ്ങിച്ചെന്നു പറ
യുക. യിസ്രായേലിന്റെ ദൈവം പറയുന്നു,
'യൊരോബെയാമേ, യിസ്രായേൽജനതയ്ക്കി
ടയിൽനിന്നും നിന്നെ ഞാൻ തെരഞ്ഞെടുത്തു.
നിന്നെ ഞാൻ എന്റെ ജനതയ്ക്കുമേൽ ഭരണാ
ധിപനാക്കി. 8ദാവീദിന്റെ കുടുംബമായിരുന്നു
യിസ്രായേൽരാജ്യം ഭരിച്ചിരുന്നത്. എന്നാൽ
ഞാൻ ദാവീദിന്റെ രാജകുടുംബത്തിൽനിന്നും
രാജ്യം പിടിച്ചെടുത്ത് നിനക്കു നൽകി. എന്നാൽ
നീ എന്റെ ദാസനായ ദാവീദിനെപ്പോലെയാ
യിരുന്നില്ല. അവൻ എല്ലായ്പ്പോഴും എന്റെ
കല്പനകളനുസരിച്ചു. അവൻ പൂർണ്ണമനസ്സോ
ടെ എന്നെ പിന്തുടർന്നു. ഞാൻ സ്വീകരിച്ച
കാര്യങ്ങൾ മാത്രം അവൻ ചെയ്തു. 9എന്നാൽ
നീ പല മഹാപാപങ്ങളും ചെയ്തു. നിനക്കു
മുമ്പു ഭരിച്ചിരുന്ന ഏതൊരാളെക്കാളും മോശ
പ്പെട്ട പാപങ്ങളായിരുന്നു നീ ചെയ്തത്. നീ
വിഗ്രഹങ്ങളെയും മറ്റു ദൈവങ്ങളെയും ഉണ്ടാ
ക്കി. അതെന്നെ വളരെ കോപാകുലനാക്കി. 10അ
തിനാൽ, യൊരോബെയാമേ, നിന്റെ കുടുംബ
ത്തിനു ഞാൻ യാതനകളുണ്ടാക്കും. നിന്റെ
കുടുംബത്തിലെ എല്ലാ പുരുഷന്മാരെയും ഞാൻ
വധിക്കും. അഗ്നി ചാണകത്തെ ഭസ്മമാക്കു
മ്പോലെ നിന്റെ കുടുംബത്തെ മുഴുവൻ ഞാൻ
നശിപ്പിക്കും. 11നഗരത്തിൽ വെച്ചു മരിക്കുന്ന
നിന്റെ എല്ലാ കുടുംബക്കാരെയും നായ്ക്കൾ
തിന്നും. വയലിൽ വെച്ചു മരിക്കുന്ന നിന്റെ
ഏതൊരു കുടുംബാംഗത്തെയും പക്ഷികളും തി
ന്നും. യഹോവ സംസാരിച്ചിരിക്കുന്നു.'"

12അനന്തരം അഹീയാപ്രവാചകൻ യൊരോ
ബെയാമിന്റെ പത്നിയോടു തുടർന്നു സംസാ
രിച്ചു. അവൻ പറഞ്ഞു, "ഇപ്പോൾ വീട്ടിലേക്കു
പോവുക. നീ നിന്റെ നഗരത്തിലേക്കു പ്രവേ
ശിക്കുമ്പോൾ നിന്റെ മകൻ മരിച്ചിരിക്കും. 13യി
സ്രായേലുകാർ മുഴുവനും അവനു വേണ്ടി നില
വിളിക്കുകയും അവനെ സംസ്കരിക്കുകയും
ചെയ്യും. യൊരോബെയാമിന്റെ കുടുംബ
ത്തിൽ സംസ്കരിക്കപ്പെടുന്ന ഏകപുത്രൻ
നിന്റെ പുത്രനായിരിക്കും. ഇതിനു കാരണം,
യിസ്രായേലിന്റെ ദൈവമാകുന്ന യഹോ
വയെ സന്തുഷ്ടനാക്കിയ ഏക വ്യക്തി അവ
നാണെന്നതാണ്. 14യഹോവ യിസ്രായേലിനു
മേൽ പുതിയൊരു രാജാവിനെ നിയോഗിക്കും.
ആ പുതിയ രാജാവ് യൊരോബെയാമിന്റെ
കുടുംബത്തെ നശിപ്പിക്കും. താമസിയാതെ
തന്നെ അതു സംഭവിക്കും. 15അനന്തരം യഹോവ
യിസ്രായേലിനെ അടിക്കും. യിസ്രായേൽജനത
വെള്ളത്തിൽ പുല്ലിളകുമ്പോലെ വളരെ ഭയ
ക്കും. യിസ്രായേൽ ജനതയെ യഹോവ ഈ
നല്ല ഭൂമിയിൽനിന്നും പിൻവലിക്കും. അവരുടെ
പൂർവ്വികർക്ക് അവൻ നൽകിയ ഭൂമിയാണത്.
അവൻ അവരെ യൂഫ്രട്ടീസ്നദിയുടെ മറുവശ
ത്തേക്കു ചിതറിക്കും. യഹോവ ജനങ്ങളോടു
കോപിച്ചിരിക്കുന്നതിനാലാണിങ്ങനെയൊക്കെ
സംഭവിക്കുന്നത്. അശേരയെ ആരാധിക്കാൻ
അവർ പ്രത്യേകം തൂണുകളുണ്ടാക്കിയതാണ്
യഹോവയെ കോപിപ്പിച്ചത്. 16യൊരോബെ
യാം പാപം ചെയ്തു. അനന്തരം യൊരോബെ
യാം യിസ്രായേലുകാരെക്കൊണ്ടും പാപം ചെ
യ്യിച്ചു. അതിനാൽ യഹോവ യിസ്രായേൽജന
തയെ പരാജിതരാകാനിടയാക്കും."

17യൊരോബെയാമിന്റെ ഭാര്യ തിർസ്സയി
ലേക്കു മടങ്ങി. അവൾ വീട്ടിലേക്കു പ്രവേശി
ക്കവേ അവളുടെ കുട്ടി മരിച്ചു. 18യിസ്രായേലു
കാരെല്ലാം ചേർന്ന് അവനെ സംസ്കരിക്കു
കയും വിലപിക്കുകയും ചെയ്തു. സംഭവിക്കു
മെന്ന് യഹോവ തന്റെ ഭൃത്യനായ അഹീയാ
പ്രവാചകനിലൂടെ പറഞ്ഞതു പോലെ തന്നെ
യാണ് അതുണ്ടാത്.

19യൊരോബെയാംരാജാവ് മറ്റു പല കാര്യ
ങ്ങളും ചെയ്തു. അയാൾ യുദ്ധങ്ങൾ ചെയ്യു
ന്നതും ജനങ്ങളെ ഭരിക്കുന്നതും തുടർന്നു. അയാ
ളുടെ പ്രവൃത്തികളെല്ലാം 'യിസ്രായേലിലെ
രാജാക്കന്മാരുടെ ചരിത്രം' എന്ന പുസ്തക
ത്തിൽ എഴുതിവച്ചിട്ടുണ്ട്. 20ഇരുപത്തിരണ്ടു
വർഷക്കാലം യൊരോബെയാം യിസ്രായേൽ
ഭരിച്ചു. അനന്തരം അയാൾ മരിക്കുകയും
പൂർവ്വികരോടൊപ്പം സംസ്കരിക്കപ്പെടുകയും
ചെയ്തു. അയാളുടെ പുത്രൻ നാദാബ് അയാൾ
ക്കുശേഷം പുതിയ രാജാവാകുകയും ചെയ്തു.

21ശലോമോന്റെ പുത്രനായ രെഹബെയാം
യെഹൂദയിലെ രാജാവായത് നാല്പത്തൊന്നാം
വയസ്സിലായിരുന്നു. രെഹബെയാം പതിനേഴു
വർഷം യെരൂശലേം നഗരംഭരിച്ചു. യഹോവ
മഹത്വപ്പെടുത്തപ്പെടാൻ തെരഞ്ഞെടുത്ത നഗ
രമായിരുന്നു അത്. യിസ്രായേലിലെ മറ്റു സ്ഥ
ലങ്ങൾക്കിടയിൽനിന്നുമാണ് അവൻ ഈ നഗരം
തെരഞ്ഞെടുത്തത്. അമ്മോന്യക്കാരിയായിരുന്ന
നയമാ ആയിരുന്നു രെഹബെയാമിന്റെ അമ്മ.

22യെഹൂദയിലെ ജനങ്ങളും പാപം ചെയ്യുക
യും തെറ്റെന്നു യഹോവ പറഞ്ഞ കാര്യങ്ങൾ
ചെയ്യുകയും ചെയ്തു. യഹോവ അവരോടു
കോപിക്കത്തക്കവിധത്തിൽ കൂടുതൽ പ്രവൃ
ത്തികൾ അവർ ചെയ്തു. അവർ തങ്ങൾക്കു
മുമ്പു ജീവിച്ചിരുന്ന തങ്ങളുടെ പൂർവ്വികന്മാരെ
ക്കാളും ദുഷിച്ചവരായിരുന്നു. 23അവർ ഉന്നത
സ്ഥലങ്ങളും സ്മാരകശിലകളും വിശുദ്ധതൂണു
കളും നിർമ്മിച്ചു. എല്ലാ ഉയർന്ന കുന്നുകളിലും
എല്ലാ പച്ചമരത്തണലിലും അവർ അവ
പണിതു. 24സ്വന്തം ശരീരം വ്യഭിചാരത്തിനായി
വിറ്റുകൊണ്ട് മറ്റു ദൈവങ്ങളെ ആരാധിക്കുന്ന
വരും അവിടെയുണ്ടായിരുന്നു.* അങ്ങനെ
യെഹൂദക്കാർ അനേകം തിന്മകൾ ചെയ്തു.
അവർക്കു മുമ്പേ ആ ദേശത്തു ജീവിച്ചിരുന്ന

**സ്വന്തം … ഉണ്ടായിരുന്നു** ജനങ്ങൾ കനാന്യദേവ
ന്മാരെ ആരാധിക്കുന്നത് ലൈംഗികപാപം ചെയ്യു
മ്പോലെയായിരുന്നു.

വരും അതേ പാപങ്ങൾ ചെയ്തിരുന്നു. ദൈവം
അവരിൽനിന്ന് ആ സ്ഥലം പിടിച്ചെടുത്ത്
യിസ്രായേൽജനതയ്ക്കു നൽകി.
25രെഹബെയാം രാജാവായതിന്റെ അഞ്ചാം
വർഷം ഈജിപ്തിലെ ശീശക് രാജാവ് യെരൂശ
ലേമിനെതിരെ യുദ്ധം ചെയ്തു. 26യഹോവ
യുടെ ആലയത്തിലെയും രാജാവിന്റെ കൊട്ടാ
രത്തിലെയും നിധിയെല്ലാം ശീശക് കൊണ്ടു
പോയി. അരാമിലെ രാജാവായ ഹദദെസെ
രിൽനിന്നും ദാവീദു പിടിച്ചെടുത്ത സ്വർണ്ണ
പരിചകൾ പോലും അവൻ കൊണ്ടുപോയി.
ദാവീദ് ഈ പരിചകൾ യെരൂശലേമിലേക്കു
കൊണ്ടുപോയിരുന്നു. എന്നാൽ ആ സ്വർണ്ണ
പരിചകളെല്ലാം ശീശക് കൊണ്ടുപോയി.
27അതിനാൽ രെഹബെയാംരാജാവ് അവയുടെ
സ്ഥാനത്ത് കൂടുതൽ പരിചകളുണ്ടാക്കിവെച്ചു.
എന്നാൽ സ്വർണ്ണം കൊണ്ടല്ല, മറിച്ച് ഓടു
കൊണ്ടാണ് ഈ പരിചകൾ നിർമ്മിച്ചത്.
കൊട്ടാരവാതിലുകളിൽ കാവൽ നിന്നവർക്ക്
അവൻ ഈ പരിചകൾ നൽകി. 28രാജാവ്
യഹോവയുടെ ആലയത്തിലേക്കു പോവുമ്പോ
ഴൊക്കെ ഈ പാറാവുകാരും അവനോടൊപ്പം
പോയി. അവർ പരിച കയ്യിലെടുത്തിരുന്നു.
അതിനുശേഷം അവർ അതു തങ്ങളുടെ പാറാ
വുമുറിയിലെ ഭിത്തിയിൽ തിരികെ കൊണ്ടുവ
യ്ക്കുകയും ചെയ്യും.
29രെഹബെയാംരാജാവു ചെയ്ത ഇക്കാര്യങ്ങ
ളെല്ലാം ‘യെഹൂദയിലെ രാജാക്കന്മാരുടെ
ചരിത്രം’ എന്ന പുസ്തകത്തിൽ എഴുതിയി
ട്ടുണ്ട്. 30രെഹബെയാമും യൊരോബെയാമും
തമ്മിൽ നിരന്തരം യുദ്ധം ചെയ്തുകൊണ്ടിരുന്നു.
31രെഹബെയാം മരിക്കുകയും അയാളുടെ
പൂർവ്വികരോടൊപ്പം ദാവീദിന്റെ നഗരത്തിൽ
സംസ്കരിക്കപ്പെടുകയും ചെയ്തു. അമ്മോന്യ
ക്കാരിയായിരുന്ന നയമാ ആയിരുന്നു അവന്റെ
മാതാവ്. രെഹബെയാമിന്റെ പുത്രനായ
അബീയാം അവനു ശേഷം അടുത്ത രാജാ
വായി.

## അബീയാം യെഹൂദയിലെ രാജാവ്

15 നെബാത്തിന്റെ പുത്രനായ യൊരോ
ബെയാമായിരുന്നു അന്ന് യിസ്രായേൽ
ഭരിച്ചിരുന്നത്. നെബാത്തിന്റെ പുത്രനായ
യൊരോബെയാമിന്റെ ഭരണത്തിന്റെ പതി
നെട്ടാം വർഷം അബീയാം യെഹൂദയുടെ
പുതിയ രാജാവായി. 2അബീയാം മൂന്നുവർഷം
ഭരണം നടത്തി. അബീശാലോമിന്റെ പുത്രിയാ
യിരുന്ന മയഖാ ആയിരുന്നു അവന്റെ അമ്മ.
3അവനു മുമ്പ് അവന്റെ പിതാവു ചെയ്തി
രുന്ന എല്ലാ പാപങ്ങളും അവൻ ചെയ്തു.
തന്റെ പിതാമഹനായിരുന്ന ദാവീദിനെപ്പോ
ലെ അവൻ യഹോവയായ ദൈവത്തോടു
വിശ്വസ്തത പുലർത്തിയിരുന്നില്ല. 4യഹോവ
ദാവീദിനെ സ്നേഹിച്ചു. അതിനാൽ അവനു
വേണ്ടി യഹോവ അബീയാമിനു യെരൂശലേ
മിൽ ഒരു സാമ്രാജ്യം നൽകി. യഹോവ അവന്
ഒരു പുത്രനെയും നൽകി. യഹോവ യെരൂശലേ
മിനെ സുരക്ഷിതമാക്കുകയും ചെയ്തു. ദാവീ
ദിനു വേണ്ടിയാണ് അവൻ ഇങ്ങനെ ചെയ്തത്.
5യഹോവയുടെ ആവശ്യമനുസരിച്ച് ശരിയാ
യതു മാത്രമേ ദാവീദു ചെയ്തിരുന്നുള്ളൂ.
അവനെപ്പോഴും യഹോവയുടെ കല്പനകൾ
അനുസരിച്ചു. ഹിത്യനായ ഊരീയാവിനെ
തിരെ പാപം ചെയ്തതു മാത്രമാണ് യഹോവ
യ്ക്കെതിരായ ദാവീദിന്റെ പ്രവൃത്തി. 6രെഹ
ബെയാമും യൊരോബെയാമും നിരന്തരം
യുദ്ധം ചെയ്തിരുന്നു. 7അബീയാം ചെയ്ത
മറ്റെല്ലാ കാര്യങ്ങളും ‘യെഹൂദയിലെ രാജാക്കന്മാ
രുടെ ചരിത്രം’ എന്ന ഗ്രന്ഥത്തിലെഴുതി വ
ച്ചിട്ടുണ്ട്.
അബീയാം രാജാവായിരുന്ന കാലമത്രയും
അബീയാമും യെരോബെയാമും തമ്മിൽ നിര
ന്തരം യുദ്ധം നടന്നു. 8അബീയാം മരിച്ചപ്പോൾ
ദാവീദിന്റെ നഗത്തിൽ അവൻ സംസ്കരിക്ക
പ്പെട്ടു. അബീയാമിന്റെ പുത്രനായ ആസാ
അവനു ശേഷം പുതിയ രാജാവായി.

## ആസാ, യെഹൂദയിലെ രാജാവ്

9യൊരോബെയാം യിസ്രായേൽരാജാവായ
തിന്റെ ഇരുപതാം വർഷം ആസാ യെഹൂദ
യിലെ രാജാവായി. 10ആസാ നാല്പത്തൊന്നു
വർഷക്കാലം യെരൂശലേം ഭരിച്ചു. മയഖാ
എന്നായിരുന്നു അവന്റെ മുത്തശ്ശിയുടെ പേര്.
അബീശാലോമിന്റെ പുത്രി ആയിരുന്നു
മയഖാ.
11ആസാ തന്റെ പൂർവ്വികനായ ദാവീദിനെ
പ്പോലെ യഹോവ ശരിയെന്നു പറഞ്ഞ എല്ലാ
നല്ല കാര്യങ്ങളും ചെയ്തു. 12അക്കാലത്ത്
സ്വന്തം വ്യഭിചാരത്തിലൂടെ മറ്റു ദൈവങ്ങളെ
ആരാധിച്ചിരുന്ന അനേകം പേരുണ്ടായിരുന്നു.
ആസാ അവരെയെല്ലാം രാജ്യത്തുനിന്നും
ഓടിച്ചു. അവന്റെ പൂർവ്വികരുണ്ടാക്കിയ വിഗ്ര
ഹങ്ങളെയും ആസാ എടുത്തു കൊണ്ടുപോയി.
13തന്റെ മുത്തശ്ശിയായ മയഖയെ രാജ്ഞിസ്ഥാ
നത്തുനിന്നും ആസാ നീക്കം ചെയ്തു. മയഖാ
അശേരയുടെ ഭീകരമായ പ്രതിരൂപങ്ങളിലൊ
ന്ന് നിർമ്മിച്ചിരുന്നു. കിദ്രോൻതാഴ്വരയിൽ
അവൻ അതു ദഹിപ്പിച്ചു കളഞ്ഞു. 14ആസാ
ഉന്നതസ്ഥലങ്ങൾ നശിപ്പിച്ചില്ലെങ്കിലും തന്റെ
ജീവിതത്തിലുടനീളം അവൻ യഹോവയോടു
വിശ്വസ്തത പുലർത്തിയിരുന്നു. 15ആസയും
അവന്റെ പിതാവും ദൈവത്തിനു ചിലതെ
ല്ലാം അർപ്പിച്ചിരുന്നു. സ്വർണ്ണം, വെള്ളി എന്നി
വയിലുണ്ടാക്കിയ സാധനങ്ങളും മറ്റു ചില
സാധനങ്ങളും. ആസാ ആ സാധനങ്ങളെല്ലാം
ആലയത്തിൽ വെച്ചു.
16ആസാരാജാവ് യെഹൂദയുടെ രാജാവായി
രുന്ന കാലത്ത് യിസ്രായേൽരാജാവായ
ബയെശയുമായി നിരന്തരം യുദ്ധം ചെയ്തി
രുന്നു. 17ബയെശ യെഹൂദയ്ക്കെതിരെ യുദ്ധം
ചെയ്തു. ആസയുടെ രാജ്യത്തുനിന്ന് ജനങ്ങൾ
വരുന്നതും പോകുന്നതും തടയാൻ ബയെശാ
ആഗ്രഹിച്ചിരുന്നു. അതിനാൽ അവൻ രാമാ
നഗരത്തെ ശക്തമാക്കി. 18അതിനാൽ ആസാ,
യഹോവയുടെ ആലയത്തിലെയും രാജാ
വിന്റെ കൊട്ടാരത്തിലെയും ഖജനാവിലെ
സ്വർണ്ണവും വെള്ളിയും എടുത്തു. അവൻ ആ
സ്വർണ്ണവും വെള്ളിയും തന്റെ ഭൃത്യന്മാരെ
ഏല്പിച്ച് അവരെ ആരാമിലെ രാജാവായ
ബെൻ-ഹദദിന്റെയടുത്തേക്കയച്ചു. തബ്രിമ്മോ
ന്റെ പുത്രനായിരുന്നു ബെൻ-ഹദദ്, ഹേസ്യോ
ന്റെ പുത്രനായിരുന്നു തബ്രിമ്മോൻ. ദമസ്ക
സ് ആയിരുന്നു ബെൻ-ഹദദിന്റെ തലസ്ഥാനം.
19ആസാ ഈ സന്ദേശം അയച്ചു, “എന്റെ
പിതാവും അങ്ങയുമായി ഒരു സമാധാനക്കരാ
റുണ്ടായിരുന്നു. ഇപ്പോൾ അങ്ങുമായി ഒരു സമാ
ധാനക്കരാർ ഉണ്ടാക്കാൻ ഞാനാഗ്രഹിക്കുന്നു.
ഈ സ്വർണ്ണവും വെള്ളിയും ഞാൻ അങ്ങ

യ്ക്ക് സമ്മാനമായി അയയ്ക്കുന്നു. അങ്ങ്
യിസ്രായേൽരാജാവായ ബയെശയുമായുണ്ടാ
ക്കിയിരിക്കുന്ന കരാർ അവസാനിപ്പിച്ചാലും.
അപ്പോൾ അയാൾ ഞങ്ങളുടെ രാജ്യത്തുനിന്നും
പിന്മാറുകയും ഞങ്ങളെ വെറുതെ വിടുകയും
ചെയ്യുമല്ലോ."

20ബെൻ-ഹദദുരാജാവ് ആസയുമായി ഒരു
കരാറുണ്ടാക്കുകയും ഗലീല തടാകത്തിനടുത്തു
ള്ള യിസ്രായേൽനഗരങ്ങളായ ഈയോൻ, ദാൻ,
ആബേൽ-ബേത്ത്മയഖാ, നഫ്താലിയുടെ
പ്രദേശം എന്നിവിടങ്ങളുമായി യുദ്ധം ചെയ്യാൻ
തന്റെ സൈന്യത്തെ അയയ്ക്കുകയും ചെ
യ്തു. 21ഈ ആക്രമണങ്ങളെപ്പറ്റി ബയെശാ
കേട്ടു. അതിനാൽ രാമയെ ശക്തമാക്കുന്ന പരി
പാടി അയാൾ നിർത്തിവച്ചു. അയാൾ ആ
പട്ടണം വിട്ട് തിർസ്സയിലേക്കു മടങ്ങിപ്പോ
വുകയും ചെയ്തു. 22അപ്പോൾ ആസാ രാജാവ്
എല്ലാവരും തന്നെ സഹായിക്കണമെന്ന് യെഹൂ
ദയിലെ മുഴുവൻ ജനതയ്ക്കും ഒരു കല്പന
നൽകി. ബയെശാ ആ നഗരത്തെ ശക്തമാക്കാ
നുപയോഗിച്ചിരുന്ന മുഴുവൻ കല്ലുകളും തടി
യും എടുത്തുകൊണ്ടുവരാൻ അവർ രാമയി
ലേക്കുപോയി. അവർ അതെല്ലാം ബെന്യാമീൻ
ദേശത്തെ ഗേബയിലേക്കും മിസ്പയിലേക്കും
കൊണ്ടുപോയി. അനന്തരം ആസാരാജാവ് ആ
രണ്ടു നഗരങ്ങളെയും കുറേക്കൂടി ഉറപ്പുള്ള
താക്കി.

23ആസയുടെ മഹത്കൃത്യങ്ങൾ, അവൻ നിർ
മ്മിച്ച നഗരങ്ങൾ എന്നിവപോലുള്ള എല്ലാ
കാര്യങ്ങളും 'യെഹൂദയിലെ രാജാക്കന്മാരുടെ
ചരിത്രം' എന്ന ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്.
വൃദ്ധനായപ്പോൾ ആസയുടെ കാലിൽ ഒരു
രോഗം ബാധിച്ചു. 24ആസാ മരിക്കുകയും
തന്റെ പൂർവ്വികനായ ദാവീദിന്റെ നഗര
ത്തിൽ സംസ്കരിക്കപ്പെടുകയും ചെയ്തു. അന
ന്തരം ആസയുടെ പുത്രനായയെ ഹോശാ
ഫാത്ത് പുതിയ രാജാവാകുകയും ചെയ്തു.

### നാദാബ് യിസ്രായേൽരാജാവാകുന്നു

25ആസാ യെഹൂദയിലെ രാജാവായതിന്റെ
രണ്ടാം വർഷം, യൊരോബെയാമിന്റെ പുത്ര
നായ നാദാബ് യിസ്രായേൽരാജാവായി. രണ്ടു
വർഷം നാദാബ് യിസ്രായേൽഭരിച്ചു. 26നാദാ
ബ് യഹോവയ്ക്കെതിരെ പാപങ്ങൾ ചെയ്തു.
തന്റെ പിതാവായ യൊരോബെയാം പാപം
ചെയ്തതുപോലെ തന്നെ അവനും ചെയ്തു.
യൊരോബെയാം യിസ്രായേൽജനതയെക്കൊ
ണ്ടും പാപം ചെയ്യിച്ചിരുന്നു.

27അഹീയാവിന്റെ പുത്രനായിരുന്നു ബയെ
ശാ. യിസ്സാഖാരിന്റെ ഗോത്രക്കാരായിരുന്നു
അവർ. നാദാബ് രാജാവിനെ വധിക്കാൻ
ബയെശാ ആലോചന നടത്തി. നാദാബും
യിസ്രായേൽജനതയും ഗിബ്ബെഥോൻ പട്ടണ
ത്തിനെതിരേ യുദ്ധം ചെയ്യുവേയായിരുന്നു
അത്. അതൊരു ഫെലിസ്ത്യ പട്ടണമായിരുന്നു.
അവിടെ വെച്ച് ബയെശാ നാദാബിനെ
വധിച്ചു. 28ആസായെ ഹൂദയിലെ രാജാവായ
തിന്റെ മൂന്നാം വർഷത്തിലായിരുന്നു അത്.
ബയെശാ യിസ്രായേലിലെ അടുത്ത രാജാവാ
കുകയും ചെയ്തു.

### ബയെശാ യിസ്രായേൽരാജാവ്

29പുതിയ രാജാവായപ്പോൾ ബയെശാ, യൊ
രോബെയാമിന്റെ കുടുംബത്തിലെ എല്ലാവരെ
യും വധിച്ചു. യൊരോബെയാമിന്റെ കുടുംബ
ത്തിൽ ഒരാളെപ്പോലും ബയെശാ ജീവനോടെ
വിട്ടില്ല. യഹോവ പറഞ്ഞതു പോലെയായി
രുന്നു അതു സംഭവിച്ചത്. യഹോവ ശീലോ
വിൽനിന്നുള്ള തന്റെ ദാസനായ അഹീയാവി
ലൂടെ സംസാരിച്ചു. 30യൊരോബെയാം രാജാവ്
അനവധി പാപങ്ങൾ ചെയ്തതു കൊണ്ടാണ
ങ്ങനെ സംഭവിച്ചത്. യിസ്രായേലുകാരെ
ക്കൊണ്ട് യൊരോബെയാം അനവധി പാപ
ങ്ങൾ ചെയ്യിക്കുകയും ചെയ്തു. യിസ്രായേ
ലിന്റെ ദൈവമാകുന്ന യഹോവയെ യൊരോ
ബെയാം വളരെ കോപിഷ്ടനാക്കി.

31നാദാബ് ചെയ്ത മറ്റു കാര്യങ്ങൾ 'യിസ്രാ
യേൽ രാജാക്കന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥ
ത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. 32തന്റെ
യിസ്രായേൽ ഭരണകാലം മുഴുവനും ബയെശാ,
യെഹൂദയിലെ രാജാവായ ആസയ്ക്കെതിരെ
യുദ്ധം ചെയ്തിരുന്നു.

33അഹീയാവിന്റെ പുത്രനായ ബയെശാ,
ആസയുടെ യെഹൂദാഭരണത്തിന്റെ മൂന്നാം
വർഷം യിസ്രായേലിലെ രാജാവായിത്തീർന്നു.
തിർസ്സയിൽ ബയെശാ ഇരുപത്തിനാലുവർഷം
ഭരണം നടത്തി. 34എന്നാൽ യഹോവയുടെ
ദൃഷ്ടിയിൽ തിന്മയായ കാര്യങ്ങൾ ബയെശാ
ചെയ്തു. തന്റെ പിതാവ് ചെയ്തിരുന്ന അതേ
പാപങ്ങൾ അയാൾ ചെയ്തു. യൊരോബെ
യാം യിസ്രായേൽജനതയെക്കൊണ്ടു പാപം
ചെയ്യിച്ചു.

16 അനന്തരം യഹോവ ഹനാനിയുടെ പു
ത്രനായ യേഹൂവിനോടു സംസാരിച്ചു.
യഹോവ ബയെശാരാജാവിനെതിരെ സംസാ
രിക്കുകയായിരുന്നു. 2"നിന്നെ ഞാൻ ഒരു
പ്രധാന വ്യക്തിയാക്കി. നിന്നെ ഞാൻ എന്റെ
യിസ്രായേൽജനതയ്ക്കുമേൽ ഒരു രാജകുമാര
നാക്കി. എന്നാൽ നീ യൊരോബെയാമിന്റെ
മാർഗ്ഗം പിന്തുടർന്നു. എന്റെ യിസ്രായേൽ
ജനതയെക്കൊണ്ട് നീ പാപം ചെയ്യിച്ചു. അവർ
തങ്ങളുടെ പാപം കൊണ്ട് എന്നെ കോപിഷ്ഠ
നാക്കി. 3അതിനാൽ ബയെശാ, നിന്നെയും
നിന്റെ കുടുംബത്തെയും ഞാൻ നശിപ്പിക്കും
നെബാത്തിന്റെ പുത്രനായ യൊരോബെയാ
മിന്റെ കുടുംബത്തോടു ചെയ്തതു തന്നെ
ഞാൻ നിന്നോടും ചെയ്യും. 4നിന്റെ കുടുംബ
ക്കാർ നഗരത്തിലെ വീഥികളിൽ മരിച്ചുവീഴും.
അവരുടെ ശരീരങ്ങൾ നായതിന്നും. നിന്റെ
കുടുംബത്തിലെ ചിലർ വയലുകളിൽ മരിച്ചു
വീഴും. അവരുടെ ശരീരങ്ങൾ പക്ഷികൾ
തിന്നും."

5ബയെശയെപ്പറ്റിയുള്ള മറ്റുകാര്യങ്ങളും അ
യാളുടെ മഹദ്പ്രവൃത്തികളും 'യിസ്രായേൽ
രാജാക്കന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥത്തിൽ
എഴുതിയിട്ടുണ്ട്. 6ബയെശാ മരിക്കുകയും തിർ
സ്സയിൽ സംസ്കരിക്കപ്പെടുകയും ചെയ്തു.
അവനുശേഷം അവന്റെ പുത്രൻ ഏലാ
പുതിയ രാജാവായി.

7അതിനാൽ യഹോവ പ്രവാചകനായ യേ
ഹൂവിന് ഒരു സന്ദേശം നൽകി. ബയെശയ്ക്കും
അവന്റെ കുടുംബത്തിനും എതിരായിരുന്നു ആ
സന്ദേശം. ബയെശാ യഹോവയ്ക്കെതിരെ
അനവധി പാപങ്ങൾ ചെയ്തു. അത് യഹോ
വയെ വളരെ കോപാകുലനാക്കി. അവനു മുമ്പ്
യൊരോബെയാമിന്റെ കുടുംബം ചെയ്ത
അതേ കാര്യങ്ങൾ ബയെശയും ചെയ്തു.
യൊരോബെയാമിന്റെ കുടുംബത്തെ മുഴു

വനും ബയെശാ വധിച്ചതിനാലും യഹോവ
അവനോടു കോപിച്ചു.

## ഏലാ യിസ്രായേൽരാജാവ്

8ആസാ യെഹൂദയിലെ രാജാവായതിൻെറ
ഇരുപത്താറാം വർഷം ഏലാ യിസ്രായേലിൽ
രാജാവായി. ബയെശയുടെ പുത്രനായിരുന്നു
ഏലാ. അവൻ രണ്ടു വർഷത്തേക്കു തിർസ്സാ
ഭരിച്ചു.
9ഏലാരാജാവിൻെറ ഉദ്യോഗസ്ഥന്മാരിലൊ
രാളായിരുന്നു സിമ്രി. ഏലയുടെ രഥങ്ങളിൽ
പകുതിയും നയിച്ചിരുന്നത് സിമ്രിയായിരുന്നു.
എന്നാൽ സിമ്രി ഏലയ്ക്കെതിരെ ഗൂഢാലോ
ചന നടത്തി. ഏലാ രാജാവ് തിർസ്സയിലായി
രുന്നു. അർസ്സയുടെ ഭവനത്തിൽ വെച്ച് അയാൾ
കുടിച്ചു മദിക്കുകയായിരുന്നു. തിർസ്സയിലെ
കൊട്ടാരം ചുമതലക്കാരനായിരുന്നു അർസ്സാ.
10സിമ്രി ആ ഭവനത്തിലെത്തുകയും ഏലാ
രാജാവിനെ വധിക്കുകയും ചെയ്തു. ആസാ
യെ ഹൂദയിലെ രാജാവായതിൻെറ ഇരുപ
ത്തേഴാം വർഷമായിരുന്നു. അനന്തരം ഏലയ്ക്കു
ശേഷം സിമ്രി പുതിയ രാജാവായി.

## സിമ്രി, യിസ്രായേൽരാജാവ്

11സിമ്രി പുതിയ രാജാവായതിനുശേഷം
ബയെശയുടെ കുടുംബത്തിലെ എല്ലാവരെയും
അവൻ വധിച്ചു. ബയെശയുടെ കുടുംബത്തി
ലുള്ള ഒരു പുരുഷനെയും അവൻ ജീവനോടെ
വിട്ടില്ല. ബയെശയുടെ സുഹൃത്തുക്കളെയും
സിമ്രി വധിച്ചു. 12അങ്ങനെ സിമ്രി ബയെശ
യുടെ കുടുംബത്തെ നശിപ്പിച്ചു. ബയെശ
യ്ക്കെതിരെ സംഭവിക്കുമെന്ന് യേഹൂപ്രവാച
കനിലൂടെ യഹോവ പറഞ്ഞതു പോലെയൊ
ക്കെയാണുണ്ടായത്. 13ബയെശയും അവൻെറ
പുത്രൻ ഏലായും ചെയ്ത പാപങ്ങൾ മൂല
മാണ് അങ്ങനെയൊക്കെയുണ്ടായത്. അവർ
പാപം ചെയ്യുകയും യിസ്രായേൽജനതയെ
ക്കൊണ്ട് പാപം ചെയ്യിക്കുകയും ചെയ്തു. അവ
ർക്ക് ധാരാളം വിഗ്രഹങ്ങളുണ്ടായിരുന്നതിനാൽ
യഹോവവളരെ കോപാകുലനായി.
14ഏലാ ചെയ്ത മറ്റു കാര്യങ്ങൾ 'യിസ്രാ
യേൽ രാജാക്കന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥ
ത്തിൽ എഴുതിയിട്ടുണ്ട്.
15ആസാ യെഹൂദയുടെ രാജാവായതിൻെറ
ഇരുപത്തേഴാം വർഷമാണ് സിമ്രി യിസ്രായേൽ
രാജാവായത്. സിമ്രി ഏഴുവർഷം തിർസ്സയിൽ
ഭരണം നടത്തി. സംഭവിച്ചത് ഇതായിരുന്നു:
ഗിബ്ബെഥോനിലെ ഫെലിസ്ത്യർക്കരികെ പാള
യമടിച്ചിരിക്കുകയായിരുന്നു യിസ്രായേൽ
സേന. അവർ യുദ്ധസന്നദ്ധരായിരുന്നു. 16രാജാ
വിനെതിരെ സിമ്രി രഹസ്യപദ്ധതിയിട്ടുവെന്ന്
പാളയത്തിലുള്ള പുരുഷന്മാർ അറിഞ്ഞു.
അവൻ രാജാവിനെ വധിച്ചെന്ന് അവരറിഞ്ഞു.
അതിനാൽ പാളയത്തിലുള്ള യിസ്രായേലുകാ
രെല്ലാം ചേർന്ന് പാളയത്തിൽ വെച്ച് അന്ന്
ഒമ്രിയെ യിസ്രായേൽ രാജാവാക്കി. സൈന്യാ
ധിപനായിരുന്നു ഒമ്രി. 17അതിനാൽ ഒമ്രിയും
മുഴുവൻ യിസ്രായേലുകാരും ഗിബ്ബെഥോൻ
വിടുകയും തിർസ്സയെ ആക്രമിക്കുകയും ചെ
യ്തു. 18നഗരം പിടിച്ചടക്കപ്പെട്ടതായി സിമ്രി
കണ്ടു. അതിനാലയാൾ കൊട്ടാരത്തിലേക്കു
പോയി കൊട്ടാരത്തിനു തീ വയ്ക്കുകയും ആ
തീയിൽ സ്വയം ഹോമിക്കുകയും ചെയ്തു. 19അ
ങ്ങനെ പാപം ചെയ്തതിനാൽ സിമ്രി മരിച്ചു.
യഹോവ തെറ്റെന്നു പറഞ്ഞ കാര്യങ്ങൾ സിമ്രി
ചെയ്തു. യൊരോബെയാം പാപം ചെയ്ത
അതേരീതിയിൽ അവനും പാപം ചെയ്തു.
യൊരോബെയാം യിസ്രായേൽ ജനതയെക്കൊ
ണ്ടും പാപം ചെയ്യിച്ചു.
20സിമ്രിയുടെ രഹസ്യ പദ്ധതികളുടെ കഥ
യും സിമ്രി ചെയ്ത മറ്റുകാര്യങ്ങളും 'യിസ്രാ
യേൽ രാജാക്കന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥ
ത്തിൽ എഴുതിയിട്ടുണ്ട്. സിമ്രി ഏലാരാജാവി
നെതിരെ തിരിഞ്ഞപ്പോഴത്തെ സംഭവങ്ങളും
ആ ഗ്രന്ഥത്തിലെഴുതിയിട്ടുണ്ട്.

## ഒമ്രി, യിസ്രായേൽരാജാവ്

21യിസ്രായേൽജനത രണ്ടു സംഘങ്ങളായി
വിഭജിക്കപ്പെട്ടു. പകുതി ജനങ്ങൾ ഗീനത്തി
ൻെറ പുത്രനായ തിബ്നിയെ പിന്തുടരുകയും
അവനെ രാജാവാക്കാൻ ആഗ്രഹിക്കുകയും
ചെയ്തു. ജനങ്ങളിൽ മറ്റേ പകുതി ഒമ്രിയുടെ
അനുയായികളുമായി. 22എന്നാൽ ഗീന
ത്തിൻെറ പുത്രനായ തിബ്നിയുടെ അനുയാ
യികളെക്കാൾ ശക്തരായിരുന്നു ഒമ്രിയുടെ അനു
യായികൾ. അതിനാൽ തിബ്നി വധിക്കപ്പെ
ടുകയും ഒമ്രി രാജാവാകുകയും ചെയ്തു.
23ആസാ യെഹൂദയിലെ രാജാവായതിൻെറ
മുപ്പത്തൊന്നാം വർഷമാണ് ഒമ്രി യിസ്രായേൽ
രാജാവായത്. ഒമ്രി യിസ്രായേലിനുമേൽ പന്ത്ര
ണ്ടുവർഷം ഭരണം നടത്തി. അതിൽ ആറു
വർഷം തിർസ്സാപട്ടണത്തിലായിരുന്നു ഭരണം
നടത്തിയിരുന്നത്. 24പക്ഷേ ഒമ്രി ശമര്യയിലെ
കുന്ന് വാങ്ങി. ശേമെരിൽനിന്നും നൂറ്റമ്പതു
പൗണ്ടു വെള്ളിക്കാണ് അവൻ അതു വാങ്ങി
യത്. ആ കുന്നിൽ ഒമ്രി ഒരു നഗരം പണിതു.
അതിൻെറ ഉടമസ്ഥനായ ശേമെരിൻെറ പേരു
മായി ബന്ധപ്പെടുത്തി അവൻ ആ നഗരത്തെ
ശമര്യാ എന്നു വിളിച്ചു.
25തെറ്റെന്നു യഹോവ വിധിച്ച കാര്യങ്ങൾ
ഒമ്രി ചെയ്തു. അവനു മുമ്പുണ്ടായിരുന്ന എല്ലാ
രാജാക്കന്മാരെക്കാളും തിന്മ അയാൾ ചെയ്തു.
26നെബാത്തിൻെറ പുത്രനായ യൊരോബെ
യാം ചെയ്ത അതേ പാപങ്ങൾ അയാൾ ചെ
യ്തു. യൊരോബെയാം യിസ്രായേൽജനതയെ
ക്കൊണ്ടും പാപം ചെയ്യിച്ചു. അങ്ങനെ അവർ
യിസ്രായേലിൻെറ ദൈവമാകുന്ന യഹോ
വയെ അത്യധികം കോപാകുലനാക്കി. അവ
രുടെ വിലകെട്ട വിഗ്രഹങ്ങളും യഹോവയെ
കോപാകുലനാക്കി.
27ഒമ്രിയെ സംബന്ധിക്കുന്ന മറ്റു വിവരങ്ങളും
അയാളുടെ മഹദ്പ്രവൃത്തികളും 'യിസ്രായേൽ
രാജാക്കന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥത്തിൽ
എഴുതിയിട്ടുണ്ട്. 28ഒമ്രി മരിക്കുകയും ശമര്യയിൽ
സംസ്കരിക്കപ്പെടുകയും ചെയ്തു. അവനു
ശേഷം അവൻെറ പുത്രനായ ആഹാബ്
പുതിയ രാജാവാകുകയും ചെയ്തു.

## ആഹാബ്, യിസ്രായേൽരാജാവ്

29ആസാ യെഹൂദയിലെ രാജാവായതിൻെറ
മുപ്പത്തെട്ടാം വർഷം ആഹാബ് യിസ്രായേലി
ൻെറ രാജാവായി. ആഹാബ് ഇരുപത്തിരണ്ടു
വർഷത്തേക്ക് ശമര്യയിൽവെച്ച് യിസ്രായേ
ലിനെ ഭരിച്ചു. 30തെറ്റെന്നു യഹോവ വിധിച്ച
കാര്യങ്ങൾ ആഹാബ് ചെയ്തു. അവനു മുമ്പു
ണ്ടായിരുന്ന രാജാക്കന്മാരെക്കാൾ മോശവുമായി
രുന്നു ആഹാബ്. 31നെബാത്തിൻെറ പുത്രനായ
യൊരോബെയാം ചെയ്ത പാപങ്ങൾ കുറവാ

ണെന്നു കരുതുംവിധം ആഹാബ് കൂടുതൽ
പാപങ്ങൾ ചെയ്തു. അങ്ങനെ ആഹാബ്
എത്ത്ബാലിൻെറ പുത്രിയായ ഈസേബെ
ലിനെ വിവാഹം കഴിച്ചു. സീദോൻകാരുടെ
രാജാവായിരുന്നു എത്ത്ബാൽ. അനന്തരം
ആഹാബ് ബാലിനെ ശുശ്രൂഷിക്കാനും ആരാ
ധിക്കാനും തുടങ്ങി. 32ബാലിനെ ആരാധിക്കാൻ
ആഹാബ് ശമര്യയിൽ ഒരു ആലയം പണിതു.
ആ ആലയത്തിൽ അവൻ ഒരു യാഗപീഠവും
പണിതു. 33അശേരയെ ആരാധിക്കാൻ ആഹാ
ബ് ഒരു വിശുദ്ധ തൂണും സ്ഥാപിച്ചു. അവനു
മുമ്പുണ്ടായിരുന്ന എല്ലാ രാജാക്കന്മാരെയും
കാൾ യിസ്രായേലിൻെറ ദൈവമാകുന്ന യഹോ
വയെ കോപിപ്പിക്കാൻ ആഹാബ് കൂടുതൽ
കാര്യങ്ങൾ ചെയ്തു.

34ആഹാബിൻെറ കാലത്ത് ബേഥേൽക്കാര
നായ ഹീയേൽ യെരീഹോപട്ടണം പുനർനിർ
മ്മിച്ചു. ഹീയേൽ ആ നഗരത്തിൻെറ പണിയാ
രംഭിച്ചപ്പോൾ അയാളുടെ ഏറ്റവും മൂത്ത പുത്ര
നായ അബീറാം മരിച്ചു. ഹീയേൽ നഗര കവാ
ടങ്ങൾ സ്ഥാപിച്ചപ്പോൾ അയാളുടെ ഏറ്റവും
ഇളയ പുത്രനായ ശെഗൂബ് മരിച്ചു. ഇങ്ങനെ
യൊക്കെ സംഭവിക്കുമെന്ന് യഹോവ നൂൻെറ
പുത്രനായ യോശുവയിലൂടെ പറഞ്ഞിരുന്നു.*

### ഏലീയാവും മഴയില്ലാത്ത കാലവും

17 ഗിലെയാദിലെ തിശ്ബപട്ടണത്തിലെ
ഒരു പ്രവാചകനായിരുന്നു ഏലീയാവ്.
ഏലീയാവ് ആഹാബുരാജാവിനോടു പറഞ്ഞു,
"യിസ്രായേലിൻെറ ദൈവമാകുന്ന യഹോ
വയെ ഞാൻ സേവിക്കുന്നു. യഹോവയുടെ
ശക്തിയാൽ അടുത്ത ഏതാനും വർഷങ്ങളി
ലേക്കു മഞ്ഞോ മഴയോ പെയ്യില്ലെന്ന് ഞാൻ
ഉറപ്പിച്ചു പറയുന്നു. ഞാൻ കല്പിച്ചാൽ മാത്രമേ
മഴ പെയ്യൂ."

2അനന്തരം യഹോവ ഏലീയാവിനോടു പറ
ഞ്ഞു, 3"ഇവിടം വിട്ട് കിഴക്കോട്ടു പോവുക.
കെരീത്ത് അരുവിയ്ക്കടുത്ത് ഒളിച്ചിരിക്കുക.
യോർദ്ദാൻനദിയുടെ കിഴക്കാണ് ഈ അരുവി.
4നിനക്ക് അതിൽനിന്നും വെള്ളം കുടിക്കാം.
അവിടെ നിനക്കു ഭക്ഷണമെത്തിക്കാൻ ഞാൻ
കാക്കകളോടു കല്പിച്ചിട്ടുണ്ട്." 5അതിനാൽ ഏലീ
യാവ് യഹോവ ചെയ്യാൻ പറഞ്ഞതുപോലെ
യൊക്കെ ചെയ്തു. അവൻ യോർദ്ദാൻനദിക്കു
കിഴക്കുള്ള കെരീത്ത് അരുവിക്കടുത്തു താമസി
ക്കാൻ പോയി. 6എല്ലാ പ്രഭാതത്തിലും സായാ
ഹ്നത്തിലും കാക്കകൾ ഏലീയാവിന് ഭക്ഷണം
കൊണ്ടുക്കൊടുത്തു. ഏലീയാവ് അരുവിയിൽ
നിന്നും വെള്ളം കുടിച്ചു.

7മഴ പെയ്യാതിരുന്നതു മൂലം ഒരു കാലത്തിനു
ശേഷം അരുവി വറ്റിവരണ്ടു. 8അനന്തരം
യഹോവ ഏലീയാവിനോടു പറഞ്ഞു, 9"സീ
ദോനിൽ സാരെഫാത്തിലേക്കു പോവുക. അ
വിടെ താമസിക്കുക. അവിടെ ഭർത്താവു മരിച്ച
ഒരു സ്ത്രീ ജീവിച്ചിരിപ്പുണ്ട്. നിനക്ക് ഭക്ഷണം
തരാൻ ഞാൻ അവളോടു കല്പിച്ചിട്ടുണ്ട്."

10അതിനാൽ ഏലീയാവ് സാരെഫാത്തിലേ
ക്കു പോയി. നഗരകവാടത്തിലേക്കു പോയ
അയാൾ അവിടെ ഒരു സ്ത്രീയെ കണ്ടു. അവ
ളുടെ ഭർത്താവ് മരിച്ചിരുന്നു. അവൾ വിറകു
സംഭരിക്കുകയായിരുന്നു. ഏലീയാവ് അവ
ളോടു ചോദിച്ചു, "എനിക്കു കുടിക്കാൻ ഒരു
കോപ്പ വെള്ളം കൊണ്ടുവരുമോ?" 11സ്ത്രീ അവ
നുള്ള വെള്ളം കൊണ്ടുവരാൻ പോയപ്പോൾ
ഏലീയാവു പറഞ്ഞു, "ദയവായി എനിക്ക് ഒരു
കഷണം അപ്പം കൂടി കൊണ്ടുവരൂ."

12സ്ത്രീ മറുപടി പറഞ്ഞു, "എൻെറ കൈ
യിൽ അപ്പമില്ലെന്ന് നിൻെറ ദൈവമാകുന്ന
യഹോവ സാക്ഷിയായി ഞാൻ പറയുന്നു. ഒരു
കലത്തിൽ കുറച്ചു മാവും ഭരണിയിൽ കുറച്ച്
ഒലീവെണ്ണയും മാത്രമേ എൻെറ കൈയിലുള്ളൂ.
അല്പം വിറകു സംഭരിക്കാനാണു ഞാനിവിടെ
വന്നത്. ഇതു വീട്ടിൽ കൊണ്ടുചെന്നു വേണം
ഞങ്ങൾക്കുള്ള അവസാനത്തെ ആഹാരം പാകം
ചെയ്യാൻ. അതു തിന്നിട്ടു വേണം എനിക്കും
എൻെറ പുത്രനും പട്ടിണി കിടന്ന് മരിക്കാൻ."

13ഏലീയാവ് സ്ത്രീയോടു പറഞ്ഞു, "വ്യസ
നിക്കേണ്ട. നീ പറഞ്ഞതുപോലെ വീട്ടിലേക്കു
പോയി നിങ്ങൾക്കുള്ള ഭക്ഷണം പാകം ചെയ്യു
ക. ആദ്യം നിൻെറ കൈയിലുള്ള മാവുകൊണ്ട്
ഒരു ചെറിയ അപ്പമുണ്ടാക്കുക. ആ അപ്പം
എൻെറയടുത്തു കൊണ്ടുവരിക. എന്നിട്ട് നിന
ക്കും നിൻെറ പുത്രനുമായി പാകം ചെയ്യുക,
14യിസ്രായേലിൻെറ ദൈവമാകുന്ന യഹോവ
പറയുന്നു, 'മാവിൻെറ കലം ഒരിക്കലും ശൂന്യമാ
വുകയില്ല. ഭരണിയിൽ എക്കാലവും എണ്ണയുമു
ണ്ടായിരിക്കും. യഹോവ വീണ്ടും ഭൂമിയിൽ മഴ
പെയ്യിക്കും വരെ ഇതു തുടരും.'"

15അതിനാൽ അവൾ തൻെറ വീട്ടിലേക്കു പോ
യി. ഏലീയാവ് നിർദ്ദേശിച്ചതു പോലെ തന്നെ
അവൾ പ്രവർത്തിച്ചു. ഏലീയാവിനും ആ
സ്ത്രീക്കും അവളുടെ പുത്രനും വളരെ നാളുകൾ
ഭക്ഷണം ലഭിച്ചു. 16മാവിൻെറ കലമോ എണ്ണ
പ്പാത്രമോ ഒരിക്കലും ശൂന്യമായില്ല. ഏലീയാവി
ലൂടെ യഹോവ പറഞ്ഞതു പോലെയാണ്
അതെല്ലാം സംഭവിച്ചത്.

17അല്പനാളുകൾ കഴിഞ്ഞപ്പോൾ സ്ത്രീയുടെ
പുത്രന് രോഗം ബാധിച്ചു. അവൻ കൂടുതൽ
കൂടുതൽ രോഗിയായി. അവസാനം അവൻെറ
ശ്വാസവും നിലച്ചു. 18സ്ത്രീ ഏലീയാവി
നോടു പറഞ്ഞു, "നീ ഒരു ദൈവപുരുഷനാണ്.
നിനക്കെന്നെ സഹായിക്കാമോ? അതോ
എൻെറ പാപങ്ങളെപ്പറ്റി എന്നെ ഓർമ്മിപ്പിക്കാ
നാണോ നീ ഇവിടെ വന്നത്? എൻെറ മകൻ
മരിക്കാനിടയാക്കാൻ മാത്രമാണോ നീ ഇവിടെ
വന്നത്?"

19ഏലീയാവ് അവളോടു പറഞ്ഞു "നിൻെറ
പുത്രനെ എന്നെ ഏല്പിക്കുക." ഏലീയാവ്
അവനെ അവളുടെ കയ്യിൽനിന്നും വാങ്ങി
അവൻ താമസിക്കുന്ന മുകളിലത്തെ നിലയി
ലെ മുറിയിലേക്കു കൊണ്ടുപോയി കട്ടിലിൽ
കിടത്തി. 20അനന്തരം ഏലീയാവ് പ്രാർത്ഥിച്ചു,
"യഹോവയായ എൻെറ ദൈവമേ, ഈ വിധവ
എന്നെ അവളുടെ വീട്ടിൽ തങ്ങാൻ അനുവദി
ക്കുന്നു. അങ്ങ് ഈ തിന്മ അവളോടു ചെയ്യുമോ?
അവളുടെ പുത്രൻ മരിക്കാൻ അങ്ങ് ഇടയാ
ക്കുമോ?"

21അനന്തരം ഏലീയാവ് കുട്ടിയുടെ മുകളിൽ
മുന്നു തവണ കിടന്നു. ഏലീയാവ് പ്രാർത്ഥിച്ചു,
"എൻെറ ദൈവമാകുന്ന യഹോവേ, ഈ കുട്ടി
യെ വീണ്ടും ജീവിക്കാൻ അനുവദിക്കേണമേ!"

22യഹോവ ഏലീയാവിൻെറ പ്രാർത്ഥന
യ്ക്കു മറുപടി നൽകി. കുട്ടി വീണ്ടും ശ്വാസോ
ച്ഛ്വാസം നടത്താൻ തുടങ്ങി. അവൻ ജീവി
ച്ചു! 23ഏലീയാവ് കുട്ടിയെ താഴത്തെ നിലയി
ലേക്കു കൊണ്ടുപോയി. ഏലീയാവ് കുട്ടിയെ

---

**ഇങ്ങനെയൊക്കെ ... പറഞ്ഞിരുന്നു** യോശു. 6:26 കാണുക.

അവന്റെ അമ്മയെ ഏല്പിച്ചു പറഞ്ഞു,
“നോക്കൂ, നിന്റെ പുത്രൻ ജീവിച്ചിരിക്കുന്നു!”

24സ്ത്രീ മറുപടി പറഞ്ഞു, “നീ ദൈവപുരു
ഷനാണെന്ന് ഇപ്പോൾ ഞാനറിയുന്നു. യഹോ
വ യഥാർത്ഥത്തിൽ നിന്നിലൂടെ സംസാരി
ക്കുന്നുവെന്ന് ഞാനറിയുന്നു!”

### ഏലീയാവും ബാലിന്റെ പ്രവാചകന്മാരും

18 മൂന്നാം വർഷവും മഴ പെയ്യാതിരുന്ന
പ്പോൾ യഹോവ ഏലീയാവിനോടു പറ
ഞ്ഞു, “പോയി ആഹാബുരാജാവിനെ കാ
ണുക. ഞാനുടനെ മഴ അയയ്ക്കും.” 2അതിനാൽ
ഏലീയാവ് ആഹാബിനെ കാണാൻ പോയി.

അക്കാലത്ത് ശമര്യയിൽ ഭക്ഷണമുണ്ടായിരു
ന്നില്ല. 3അതിനാൽ ആഹാബുരാജാവ് ഓബദ്യാ
വിനെ തന്റെയടുത്തേക്കു ക്ഷണിച്ചു. രാജകൊ
ട്ടാരത്തിന്റെ ചുമതലക്കാരനായിരുന്നു ഓബ
ദ്യാവ്. (ദൈവത്തിന്റെ ഒരു യഥാർത്ഥ അനു
യായി ആയിരുന്നു ഓബദ്യാവ്. 4ഒരിക്കൽ ഈ
സേബെൽ യഹോവയുടെ എല്ലാ പ്രവാചകന്മാ
രെയും കൊല്ലുകയായിരുന്നു. അതിനാൽ ഓബ
ദ്യാവ് നൂറു പ്രവചകന്മാരെ രണ്ടു ഗുഹകളി
ലായി ഒളിപ്പിച്ചു. അൻപതു പ്രവാചകന്മാരെ
ഒരു ഗുഹയിലും അൻപതു പ്രവാചകരെ
മറ്റൊരു ഗുഹയിലുമായി ഒളിപ്പിച്ചു. അനന്തരം
ഓബദ്യാവ് അവർക്കു ഭക്ഷണവും വെള്ളവും
നൽകി.) 5ആഹാബുരാജാവ് ഓബദ്യാവി
നോടു പറഞ്ഞു, “എന്നോടൊപ്പം വരൂ. നമുക്ക്
എല്ലാ ഉറവകളിലും എല്ലാ അരുവികളിലും
പരിശോധിക്കാം. നമ്മുടെ കുതിരകൾക്കും കോ
വർ കഴുതകൾക്കും ജീവൻ നിലനിർത്താൻ
ആവശ്യമായ പുല്ലുണ്ടോ എന്ന് അന്വേഷിക്കാം.
അപ്പോൾ നമുക്ക് നമ്മുടെ മൃഗങ്ങളെ കൊല്ലേ
ണ്ടിവരില്ല.” 6ഓരോരുത്തരും രാജ്യത്തിന്റെ
ഏതു ഭാഗത്ത് തങ്ങൾ വെള്ളം അന്വേഷിച്ചു
പോകണമെന്നു തെരഞ്ഞെടുക്കണം. അവർ
രാജ്യമാകെ സഞ്ചരിച്ചു. ആഹാബ് സ്വയം ഒരു
ദിശയിൽ പോയി. ഓബദ്യാവ് മറ്റേ ദിശയി
ലും, 7യാത്രയ്ക്കിടയിൽ ഓബദ്യാവ് ഏലീയാ
വിനെ കണ്ടു മുട്ടി. ഓബദ്യാവ് ഏലീയാവിനെ
അറിഞ്ഞു. അവൻ ഏലീയാവിനു മുമ്പിൽ
നമിച്ചു. അവൻ ചോദിച്ചു, “ഏലീയാവ്? ഇത്
സത്യത്തിൽ അങ്ങു തന്നെയോ യജമാനനേ?”

8ഏലീയാവ് മറുപടി പറഞ്ഞു, “അതെ, ഇതു
ഞാൻ തന്നെ. നിന്റെ യജമാനനായ രാജാവി
നോടു ഞാനിവിടെയുണ്ടെന്നു പറയുക.”

9അനന്തരം ഓബദ്യാവു പറഞ്ഞു, “അങ്ങ്
എവിടെയുണ്ടെന്ന് ഞാൻ ആഹാബിനോടു
പറഞ്ഞാൽ അദ്ദേഹം എന്നെ വധിക്കും! ഞാന
ങ്ങയോടു ഒരു തെറ്റും ചെയ്തിട്ടില്ല! പിന്നെ
അങ്ങെന്തിനാണ് ഞാൻ വധിക്കപ്പെടാൻ ഇട
യാക്കുന്നത്? 10അങ്ങയുടെ ദൈവമായ ജീവി
ക്കുന്ന യഹോവയാണെ സത്യം, രാജാവ് അങ്ങ
യെ എല്ലായിടവും തെരഞ്ഞുകൊണ്ടേയിരിക്കു
കയായിരുന്നു അങ്ങയെ കണ്ടുപിടിക്കാൻ
അദ്ദേഹം രാജ്യങ്ങൾ തോറും ആളുകളെ അയ
ച്ചു. ഏതെങ്കിലും രാജ്യത്തെ ഭരണാധിപൻ,
അങ്ങ് ആ രാജ്യത്തില്ലെന്നു പറഞ്ഞാൽ ആ
ഹാബ് അയാളെക്കൊണ്ടു അങ്ങ് ആ രാജ്യത്തി
ല്ലെന്ന് സത്യം ചെയ്യിക്കുമായിരുന്നു. 11ഇപ്പോൾ
അങ്ങിവിടെയുണ്ടെന്നു ചെന്നു പറയാൻ അങ്ങ്
എന്നോടാവശ്യപ്പെടുന്നു. 12അങ്ങ് ഇവിടെയു
ണ്ടെന്ന് ഞാൻ ചെന്നു രാജാവിനോടു പറ
ഞ്ഞാൽ യഹോവ അങ്ങയെ മറ്റെവിടേക്കെ
ങ്കിലും കൊണ്ടുപോയേക്കാം. ആഹാബുരാജാ
വ് ഇവിടെ വരുമ്പോൾ അങ്ങയെ കാണുക
യില്ല. അപ്പോൾ അദ്ദേഹം എന്നെ വധിക്കും!
ബാല്യകാലം മുതൽക്കേ ഞാൻ യഹോവയുടെ
ഒരു അനുയായിയാണ്. 13എന്റെ പ്രവൃത്തികൾ
അങ്ങു കേട്ടിട്ടുണ്ട്! ഈസേബെൽ യഹോവ
യുടെ പ്രവാചകരെ വധിക്കുകയായിരുന്ന
പ്പോൾ നൂറു പ്രവാചകരെ ഞാൻ ഗുഹകളിൽ
ഒളിപ്പിച്ചു. അൻപതു പ്രവാചകന്മാരെ ഒരു
ഗുഹയിലും അൻപതുപേരെ മറ്റൊന്നിലുമായി
ഞാൻ ഒളിപ്പിച്ചു. അവർക്കു ഞാൻ ഭക്ഷണവും
വെള്ളവും കൊണ്ടുവന്നു. 14ഇപ്പോഴാകട്ടെ
ഞാൻ രാജാവിന്റെയടുത്തു ചെന്ന് അങ്ങ്
ഇവിടെയുണ്ടെന്നു പറയാനാവശ്യപ്പെടുന്നു.
രാജാവ് എന്നെ വധിക്കും!”

15ഏലീയാവ് മറുപടി പറഞ്ഞു, “ജീവിക്കുന്ന
സർവ്വശക്തനായ യഹോവയാണെ സത്യം,
ഞാനിന്നു രാജാവിന്റെ മുമ്പിൽ നിൽക്കും.”
16അതിനാൽ ഓബദ്യാവ്, ആഹാബുരാജാവി
ന്റെയടുത്തേക്കു പോയി. അവൻ അദ്ദേഹ
ത്തോടു ഏലീയാവ് എവിടെയുണ്ടെന്നു പറ
ഞ്ഞു. ആഹാബുരാജാവ് ഏലീയാവിനെ കാ
ണാൻ പുറപ്പെട്ടു. 17ഏലീയാവിനെ കണ്ട
പ്പോൾ ആഹാബ് അവനോടു പറഞ്ഞു, “ഇത്
നീ തന്നെയോ? യിസ്രായേലിൽ കുഴപ്പങ്ങളു
ണ്ടാക്കുന്നവനാണു നീ!” 18ഏലീയാവ് മറുപടി
പറഞ്ഞു, “ഞാൻ യിസ്രായേലിൽ കുഴപ്പങ്ങളു
ണ്ടാക്കിയില്ല. നീയും നിന്റെ പിതാവിന്റെ
കുടുംബവുമാണ് ഈ കുഴപ്പങ്ങളൊക്കെ ഉണ്ടാ
ക്കിയത്. യഹോവയുടെ കല്പനകളെ നീ ധിക്ക
രിക്കാൻ തുടങ്ങുകയും മറ്റു ദൈവങ്ങളെ ആരാ
ധിക്കാൻ തുടങ്ങുകയും ചെയ്തപ്പോൾ നീയാ
ണ് യിസ്രായേലിൽ കുഴപ്പങ്ങളുണ്ടാക്കിയത്.
19ഇപ്പോൾ കർമ്മേൽപർവ്വതത്തിങ്കൽ എന്നെ
വന്നു കാണാൻ മുഴുവൻ യിസ്രായേലുകാരോ
ടും പറയുക. ബാലിന്റെ നാനൂറ്റൻപതു പ്രവാ
ചകരേയും അങ്ങോട്ടു കൊണ്ടുവരിക. വ്യാജ
ദേവതയായ അശേരയുടെ നാനൂറു പ്രാചക
രേയും കൊണ്ടുവരിക. ഈസേബെൽ രാജ്ഞി
ആ പ്രവാചകരെ പിന്തുണയ്ക്കുന്നു.”

20അതിനാൽ അഹാബ് മുഴുവൻ യിസ്രായേ
ലുകാരെയും ആ പ്രവാചകന്മാരെയും കർമ്മേ
ൽ പർവ്വതത്തിൽ വിളിച്ചു കൂട്ടുകയും ചെയ്തു.
21ഏലീയാവ് അവരുടെയെല്ലാം അടുത്തെത്തി.
അവൻ പറഞ്ഞു, “ആരെ പിന്തുടരണമെന്നു
നിങ്ങൾ എപ്പോഴാണു തീരുമാനിക്കുക? യഹോ
വ സത്യമായ ദൈവമാണെങ്കിൽ നിങ്ങൾ അവ
നെ പിന്തുടരണം. പക്ഷേ ബാലാണ് സത്യദൈ
വമെങ്കിൽ നിങ്ങൾ അവനെ പിന്തുടരുക!”

ജനങ്ങൾ ഒന്നും പറഞ്ഞില്ല. 22അതിനാൽ
ഏലീയാവു പറഞ്ഞു, “യഹോവയുടെ ഇവി
ടെയുള്ള ഏക പ്രവാചകൻ ഞാനാകുന്നു.
ഞാൻ മാത്രം. എന്നാൽ ബാലിന്റെ നാനൂറ്റമ്പ
തു പ്രവാചകരുണ്ട്. 23അതിനാൽ രണ്ടു കാളക
ളെ കൊണ്ടുവരിക. ബാലിന്റെ പ്രവാചക
ന്മാർ ഒരു കാളയെ എടുക്കട്ടെ. അവർ അതിനെ
കൊന്നു കഷണങ്ങളാക്കട്ടെ. എന്നിട്ട് അവർ
ആ മാംസക്കഷണങ്ങൾ തടിമേൽ വയ്ക്കട്ടെ.
എന്നാൽ തീ കത്തിക്കുക മാത്രം അരുത്. അ
പ്പോൾ മറ്റെകാളയെ ഞാനും അങ്ങനെ തന്നെ
ചെയ്യാം. ഞാനും തീ കത്തിക്കുകയില്ല. 24ബാലി
ന്റെ പ്രവാചകരായ നിങ്ങൾ നിങ്ങളുടെ ദൈ
വത്തോടു പ്രാർത്ഥിക്കുക. ഞാൻ യഹോവ
യോടും പ്രാർത്ഥിക്കാം. ആ പ്രാർത്ഥനയ്ക്ക്

മറുപടി പറയുകയും തീ കത്തിക്കുകയും ചെ
യ്യുന്ന ദൈവമായിരിക്കും സത്യമായ ദൈവം."
അതൊരു നല്ല ആശയമാണെന്ന് ജനങ്ങളെ
ല്ലാം അംഗീകരിച്ചു.
25അനന്തരം ഏലീയാവ് ബാലിന്റെ പ്രവാ
ചകരോടു, "നിങ്ങൾ അനവധി പേരുണ്ട്. അതി
നാൽ നിങ്ങൾ ആദ്യം പോവുക. ഒരു കാളയെ
തെരഞ്ഞെടുത്ത് ഒരുക്കുക. പക്ഷെ നിങ്ങൾ തീ
കത്തിക്കരുത്." 26അതിനാൽ പ്രവാചകന്മാർ
തങ്ങൾക്കു നൽകപ്പെട്ടിരുന്ന കാളയെ എടുത്തു.
അവർ അതിനെ തയ്യാറാക്കി. ഉച്ചവരെ അവർ
ബാലിനോടു പ്രാർത്ഥിച്ചു. അവർ പ്രാർത്ഥി
ച്ചു, "ബാൽ, ദയവായി ഞങ്ങൾക്കു മറുപടി
തന്നാലും!" പക്ഷെ യാതൊരു ശബ്ദവും കേട്ടി
ല്ല. ആരും ഉത്തരം പറഞ്ഞില്ല. പ്രവാചകന്മാർ
തങ്ങളുണ്ടാക്കിയ യാഗപീഠത്തിനു ചുറ്റും നൃത്തം
ചെയ്തു. എന്നിട്ടും തീയുണ്ടായില്ല.
27ഉച്ചയായപ്പോൾ ഏലീയാവ് അവരെ പരി
ഹസിക്കാൻ തുടങ്ങി. ഏലീയാവു പറഞ്ഞു,
"ബാൽ സത്യദൈവമാണെങ്കിൽ, നിങ്ങൾ ഉച്ച
ത്തിൽ പ്രാർത്ഥിക്കണം! അവൻ ചിലപ്പോൾ
ആലോചിച്ചു കൊണ്ടിരിക്കുകയായിരിക്കും! അ
ല്ലെങ്കിൽ അവൻ തിരക്കിലായിരിക്കും! അല്ലെ
ങ്കിൽ അവൻ യാത്രയിലായിരിക്കും! അവൻ
ഉറങ്ങുകയുമായിരിക്കും! നിങ്ങൾ കുറേക്കൂടി
ഉച്ചത്തിൽ പ്രാർത്ഥിച്ച് അവനെ ഉണർത്തുക!"
28അതിനാൽ പ്രവാചകന്മാർ ഉച്ചത്തിൽ പ്രാർ
ത്ഥിച്ചു. അവരുടെ ആരാധനാസമ്പ്രദായമനു
സരിച്ച് അവർ വാളുകളും കുന്തങ്ങളും കൊണ്ട്
സ്വയം മുറിവേല്പിച്ചു. അവരുടെമേൽ രക്തം
ഒലിക്കും വരെ അവർ മുറിവേല്പിച്ചു കൊണ്ടി
രുന്നു. 29ഉച്ചകഴിഞ്ഞുവെങ്കിലും അപ്പോഴും തീ
കത്തിയിരുന്നില്ല. സായാഹ്നബലിക്കുള്ള നേര
മാകും വരെ അവർ ഭ്രാന്തമായി പ്രവർത്തി
ച്ചിരുന്നു. പക്ഷെ ഒന്നും സംഭവിച്ചില്ല. ബാലിൽ
നിന്നും മറുപടിയൊന്നും ഉണ്ടായില്ല. ഒരു ശബ്ദ
വും ഉണ്ടായില്ല. ആരും അതു കേൾക്കാനുമുണ്ടാ
യിരുന്നില്ല!
30അപ്പോൾ ഏലീയാവ് ജനങ്ങളോടു പറ
ഞ്ഞു, "ഇനി എന്റെയടുത്തേക്കു വരൂ." അതി
നാൽ എല്ലാവരും ഏലീയാവിനു ചുറ്റും കൂടി.
ബേഥേലിലുള്ള യഹോവയുടെ യാഗപീഠം
തകർക്കപ്പെട്ടിരുന്നു. അതിനാൽ ഏലീയാവ്
അത് ഉറപ്പിച്ചു. 31ഏലീയാവ് പന്ത്രണ്ടു കല്ലുക
ളെടുത്തു. പന്ത്രണ്ടു ഗോത്രങ്ങളിലോരോന്നിനും
ഓരോ കല്ലു വീതം. യാക്കോബിന്റെ പന്ത്രണ്ടു
മക്കളുടെ പേരുകളായിരുന്നു ആ ഗോത്രങ്ങൾക്ക്.
യഹോവ യിസ്രായേൽ എന്നു വിളിച്ചിരുന്നത്
യാക്കോബിനെ ആയിരുന്നു. 32യഹോവയെ
മഹത്വപ്പെടുത്തുവാനുള്ള യാഗപീഠം ഉറപ്പിക്കു
ന്നതിനായി ഏലീയാവ് ആ കല്ലുകൾ ഉപയോ
ഗിച്ചു. ഏലീയാവ് യാഗപീഠത്തിനു ചുറ്റും ഒരു
ചെറിയ പാത്തി കുഴിച്ചു. ഏകദേശം ഏഴു
ഗാലൻ വെള്ളം കൊള്ളുവാൻ തക്ക വീതിയും
ആഴവും അതിനുണ്ടായിരുന്നു. 33അനന്തരം ഏ
ലീയാവ് യാഗപീഠത്തിന്മേൽ വിറകുവച്ചു.
കാളയെ അവൻ കഷണങ്ങളാക്കി. 34എന്നിട്ട്
ഏലീയാവു പറഞ്ഞു, "നാലു ഭരണികളിൽ
വെള്ളം നിറയ്ക്കുക. വെള്ളം മാംസക്കഷണങ്ങ
ളിലും വിറകിന്മേലും ഒഴിക്കുക." അനന്തരം
ഏലീയാവു പറഞ്ഞു, "ഇത് വീണ്ടും ചെയ്യുക."
അനന്തരം അവൻ പറഞ്ഞു, "മൂന്നാമതും ഇതു
ചെയ്യുക." 35യാഗപീഠത്തിൽനിന്നും വെള്ളം
ഒഴുകി പാത്തി നിറഞ്ഞു.
36അത് ഉച്ചബലിക്കുള്ള സമയമായിരുന്നു.
അതിനാൽ ഏലീയാപ്രവാചകൻ യാഗപീഠ
ത്തിനടുത്തേക്കു പോവുകയും പ്രാർത്ഥിക്കു
കയും ചെയ്തു, "അബ്രാഹാമിന്റെയും യിസ്
ഹാക്കിന്റെയും യാക്കോബിന്റെയും ദൈവമാ
കുന്ന യഹോവേ, അങ്ങാണ് യിസ്രായേലി
ന്റെ ദൈവമെന്ന് ഇപ്പോൾ തെളിയിക്കാൻ
ഞാനപേക്ഷിക്കുന്നു. ഞാൻ അങ്ങയുടെ ദാസ
നാണെന്നും തെളിയിക്കൂ. ഇതെല്ലാം ചെയ്യാൻ
അങ്ങ് എന്നോടു കല്പിച്ചതാണെന്ന് ഇവർക്കു
കാട്ടിക്കൊടുക്കുക. 37യഹോവേ, എന്റെ പ്രാർ
ത്ഥനയ്ക്കു മറുപടി നൽകൂ. യഹോവേ നീയാ
ണു ദൈവമെന്ന് ഇവർക്ക് കാണിച്ചു കൊടുക്കൂ.
അപ്പോൾ നീ അവരെ നിന്നിലേക്കു തിരികെ
കൊണ്ടുവരികയാണെന്ന് അവരറിയും."
38അതിനാൽ യഹോവ താഴേക്ക് അഗ്നി
അയച്ചു. അഗ്നി, ബലിയെയും വിറകിനെയും
കല്ലുകളെയും യാഗപീഠത്തിനു ചുറ്റുമുള്ള സ്ഥ
ലത്തെയും കത്തിച്ചു. പാത്തിയിലുള്ള മുഴു
വൻ വെള്ളവും അതു വറ്റിച്ചു. 39ഇങ്ങനെ സംഭ
വിക്കുന്നത് ജനങ്ങളെല്ലാം കണ്ടു. അവർ നില
ത്തു നമസ്കരിച്ചു പറയാൻ തുടങ്ങി, "യഹോ
വയാകുന്നു ദൈവം! യഹോവയാകുന്നു
ദൈവം!"
40അപ്പോൾ ഏലീയാവു പറഞ്ഞു, "ബാലി
ന്റെ പ്രവാചകരെ കൊണ്ടുവരിക! അവരി
ലാരും രക്ഷപെടാനനുവദിക്കരുത്!" അതിനാൽ
ജനങ്ങൾ എല്ലാ പ്രവാചകരെയും പിടികൂടി.
അനന്തരം ഏലീയാവ് അവരെ താഴെ കീശോൻ
അരുവിയിലേക്കു നയിച്ചു. അവിടെവെച്ച്
എല്ലാ പ്രവാചകന്മാരെയും അവൻ വധിച്ചു.

### മഴ വീണ്ടും വരുന്നു

41അനന്തരം ഏലീയാവ് ആഹാബുരാജാവി
നോടു പറഞ്ഞു, "ഇനി പോയി തിന്നുകയും
കുടിക്കുകയും ചെയ്യുക. ഒരു പെരുമഴ വരുന്നു
ണ്ട്." 42അതിനാൽ ആഹാബുരാജാവ് ഭക്ഷണം
കഴിക്കാൻ പോയി. അതേ സമയം ഏലീയാവ്
കർമ്മേൽപർവ്വതത്തിന്റെ നെറുകയിലേക്കു
കയറി. പർവ്വതത്തിന്റെ നെറുകയിൽ ഏലീ
യാവ് നമിച്ചു. അവൻ തന്റെ തല കാൽമുട്ടുക
ൾക്കിടയിൽ വച്ചു. 43അനന്തരം ഏലീയാവ്
തന്റെ ഭൃത്യനോടു പറഞ്ഞു, "കടലിനു നേർക്കു
നോക്കൂ."
അപ്പോൾ ഭൃത്യൻ, കടൽ കാണാനാവുന്നിട
ത്തേക്കു പോയി. അനന്തരം ഭൃത്യൻ മടങ്ങിവന്നു
പറഞ്ഞു, "ഞാനൊന്നും കണ്ടില്ല." വീണ്ടും
പോയി നോക്കാൻ ഏലീയാവ് അവനോടു
പറഞ്ഞു. അങ്ങനെ ഏഴുതവണ ഉണ്ടായി.
44ഏഴാം തവണ ഭൃത്യൻ മടങ്ങിവന്നു പറഞ്ഞു,
"ഒരാളുടെ മുഷ്ടിയോളമുള്ള ഒരു ചെറിയ
മേഘം ഞാൻ കണ്ടു. മേഘം കടലിൽനിന്നും
വരികയായിരുന്നു."
ഏലീയാവ് ഭൃത്യനോടു പറഞ്ഞു, "തന്റെ
രഥം തയ്യാറാക്കി ഉടൻ ഭവനത്തിലേക്കു പോ
കാൻ ആഹാബുരാജാവിനോടു ചെന്നു പറ
യുക. അവനിപ്പോൾ പോയില്ലെങ്കിൽ മഴ അവ
നെ തടയും."
45അല്പ സമയത്തിനു ശേഷം ആകാശം മുഴു
വൻ ഇരുണ്ട് കാർമേഘങ്ങൾ കൊണ്ടുനിറഞ്ഞു.
കാറ്റടിക്കാനും കനത്ത മഴ പെയ്യാനും തുടങ്ങി.
ആഹാബ് തന്റെ രഥത്തിൽ കയറി യിസ്രെയേ
ലിലേക്കു പോയി. 46യഹോവയുടെ ശക്തി
ഏലീയാവിലേക്കു വന്നു. ഓടിപ്പോകുന്നതിന്

ഏലീയാവ് തന്റെ വസ്ത്രങ്ങൾ മുറുക്കി. അന
ന്തരം ഏലീയാവ് യിസ്രെയേൽവരെ ആഹാബു
രാജാവിനു മുമ്പേ ഓടി.

## ഏലീയാവ് സീനായ്പർവ്വതത്തിൽ

19 ഏലീയാവ് ചെയ്ത കാര്യങ്ങളെല്ലാം
ആഹാബുരാജാവ് ഈസേബെലിനോടു
പറഞ്ഞു. പ്രവാചകന്മാരെയെല്ലാം ഏലീയാവ്
എങ്ങനെ വാളുകൊണ്ടു വധിച്ചു എന്ന്
ആഹാബ് അവളോടു പറഞ്ഞു. 2അതിനാൽ
ഈസേബെൽ ഒരു ദൂതനെ ഏലീയാവിന്റെ
അടുത്തേക്കയച്ചു. ഈസേബെൽ പറഞ്ഞു,
“നാളെ ഈ സമയത്തിനുള്ളിൽ ഞാൻ നിന്നെ,
നീ പ്രവാചകന്മാരെ കൊന്നതു പോലെ
കൊല്ലും. ഞാനതിൽ വിജയിക്കാതിരുന്നാൽ
ദേവന്മാർ എന്നെ വധിക്കട്ടെ.”
3ഏലീയാവ് അതു കേട്ടപ്പോൾ വല്ലാതെ
ഭയന്നു. അതിനാൽ സ്വജീവൻ രക്ഷിക്കാൻ
അവൻ ദൂരേക്കോടിപ്പോയി. തന്റെ ഭൃത്യനേയും
അവൻ കൂടെ കൂട്ടി. യെഹൂദയിലെ ബേർ-ശേബ
യിലേക്കു അവർ പോയി. ഏലീയാവ് തന്റെ
ഭൃത്യനെ ബേർ-ശേബയിൽ വിട്ടു. 4അനന്തരം
ഏലീയാവ് ഒരു ദിവസം മുഴുവനും മരുഭൂമിയി
ലേക്കു നടന്നു. ഒരു പൊന്തക്കാട്ടിനടിയിൽ
ഏലീയാവ് ഇരുന്നു. അവൻ മരണം ആവശ്യ
പ്പെട്ടു. ഏലീയാവു പറഞ്ഞു, “എനിക്കു മതി
യായി യഹോവേ! എന്നെ മരിക്കാനനുവദിക്കൂ.
ഞാനെന്റെ പൂർവ്വികന്മാരേക്കാൾ ഒട്ടും ഭേദ
മല്ല.”
5അനന്തരം ഏലീയാവ് മരച്ചുവട്ടിൽ കിടന്നു
റങ്ങി. ഒരു ദൂതൻ ഏലീയാവിന്റെ അടുത്തു
വന്നു അവനെ സ്പർശിച്ചു. ദൂതൻ പറഞ്ഞു,
“എഴുന്നേറ്റ് ഭക്ഷിക്കൂ!” 6കൽക്കരിക്കു മുകളി
ലിട്ടു പാകപ്പെടുത്തിയ ഒരു അട തനിക്കരികിൽ
കിടക്കുന്നതും ഒരു ഭരണി വെള്ളവും അവൻ
കണ്ടു. ഏലീയാവ് തിന്നുകയും കുടിക്കുകയും
ചെയ്തു. അനന്തരം അവൻ വീണ്ടും ഉറങ്ങി.
7പിന്നീട് യഹോവയുടെ ദൂതൻ വീണ്ടും അവ
ന്റെ അടുത്തു വരികയും അവനെ സ്പർശിക്കു
കയും ചെയ്തിട്ടു പറഞ്ഞു, “എഴുന്നേറ്റ് ഭക്ഷി
ക്കൂ! അല്ലെങ്കിൽ ദീർഘയാത്രയ്ക്കുള്ള കരുത്ത്
നിനക്കുണ്ടാവുകയില്ല.” 8അതിനാൽ ഏലീ
യാവ് എഴുന്നേറ്റ് തിന്നുകയും കുടിക്കുകയും
ചെയ്തു. നാല്പതു രാപ്പകലുകൾ യാത്ര ചെയ്വാ
നുള്ള ശക്തി ആ ഭക്ഷണം ഏലീയാവിനു നൽ
കി. അവൻ ദൈവത്തിന്റെ പർവ്വതമായ ഹോ
രേബുപർവ്വതത്തിലേക്കു നടന്നു. 9അവിടെ
ഏലീയാവ് ഒരു ഗുഹയിൽ കയറി. ആ രാത്രി
അവിടെ തങ്ങി.
അനന്തരം യഹോവ ഏലീയാവിനോടു
സംസാരിച്ചു. യഹോവ ചോദിച്ചു, “ഏലീ
യാവേ, നീയെന്താണിവിടെ?”
10ഏലീയാവ് മറുപടി പറഞ്ഞു, “സർവ്വശക്ത
നായ യഹോവേ, എനിക്കാവുന്നത്ര നന്നായി
നിന്നെ ഞാൻ എല്ലായ്പ്പോഴും സേവിച്ചിരുന്നു.
പക്ഷേ യിസ്രായേൽജനത നീയുമായുള്ള അവ
രുടെ കരാർ ലംഘിച്ചു. നിന്റെ യാഗപീഠങ്ങൾ
അവർ തകർത്തു. നിന്റെ പ്രവാചകന്മാരെ
അവർ വധിച്ചു. ഇപ്പോഴും ജീവിക്കുന്ന ഏക
പ്രവാചകനാണു ഞാൻ. ഇപ്പോഴവർ എന്നെ
യും വധിക്കാൻ ശ്രമിക്കുകയാണ്!”
11അപ്പോൾ യഹോവ ഏലീയാവിനോടു പറ
ഞ്ഞു, “പോകൂ, പർവ്വതത്തിൽ എന്റെ മുമ്പിൽ
നിൽക്കുക. ഞാൻ നിന്നെ കടന്നു പോകാം.”
അനന്തരം ശക്തിയുള്ള ഒരു കാറ്റ് പർവ്വതങ്ങളെ
പിളർത്തി. യഹോവയുടെ മുമ്പിൽ വലിയ
പാറകളെ അതു പിളർത്തി. പക്ഷേ ആകാറ്റ്
യഹോവയായിരുന്നില്ല. അതിനുശേഷം ഒരു
ഭൂകമ്പമുണ്ടായി. പക്ഷേ ഭൂകമ്പവും യഹോവ
യായിരുന്നില്ല. 12അതിനുശേഷം ഒരഗ്നിയു
ണ്ടായി പക്ഷേ ആ അഗ്നി യഹോവയായിരു
ന്നില്ല. അഗ്നിക്കുശേഷം ഒരു മൃദുസ്വരം
ഉണ്ടായി.
13ശബ്ദം കേട്ടപ്പോൾ ഏലീയാവ് തന്റെ
കുപ്പായം കൊണ്ട് മുഖം മറച്ചു. അനന്തരം
അവൻ പോയി ഗുഹയുടെ മുമ്പിൽ നിന്നു.
ശബ്ദം അവനോടു ചോദിച്ചു, “ഏലീയാവേ
നീയെന്താണിവിടെ?”
14ഏലീയാവു പറഞ്ഞു, “സർവ്വശക്തനായ
യഹോവേ, എന്നാലാവുംവിധം നന്നായി
ഞാനങ്ങയെ സേവിച്ചു. എന്നാൽ യിസ്രായേ
ലുകാർ അങ്ങുമായുണ്ടാക്കിയ കരാർ ലംഘിച്ചു.
അവർ നിന്റെ യാഗപീഠങ്ങൾ തകർക്കുകയും
നിന്റെ പ്രവാചകരെ വധിക്കുകയും ചെയ്തു.
ഞാൻ മാത്രമാണ് ഇപ്പോഴും ജീവിച്ചിരിക്കുന്ന
ഏക പ്രവാചകൻ. ഇപ്പോളവർ എന്നെ വധി
ക്കാൻ ശ്രമിക്കുകയാണ്.”
15യഹോവ പറഞ്ഞു, “ദമസ്കസിനു ചുറ്റു
മുള്ള മരുഭൂമിയിലേക്കുള്ള വഴിയേ പോവുക.
ദമസ്കസിൽ പോയി ഹസയേലിനെ അരാ
മിലെ രാജാവായി അഭിഷേകം ചെയ്യുക. 16അന
ന്തരം നിംശിയുടെ പുത്രനായ യേഹൂവിനെ
യിസ്രായേലിന്റെ രാജാവായി അഭിഷേകം
ചെയ്യുക. പിന്നെ, ആബേൽ മെഹോലായിലെ
സാഫാത്തിന്റെ പുത്രനായ എലീശയെ അഭി
ഷേകം ചെയ്യുക. നിന്റെ സ്ഥാനത്തു വരുന്ന
പ്രവാചകൻ അവനായിരിക്കും. 17അനേകം
ദുഷ്ടന്മാരെ ഹസായേൽ വധിക്കും. ഹസായേ
ലിന്റെ വാളിൽനിന്നും രക്ഷപ്പെടുന്നവനെ
യേഹൂ വധിക്കും. യേഹൂവിന്റെ വാളിൽ
നിന്നും രക്ഷപ്പെടുന്ന ആരെയും എലീശാ വധി
ക്കും. 18ഏലീയാവേ, നീ മാത്രമല്ല യിസ്രായേ
ലിലെ ഏക വിശ്വാസി. അവർ അനേകം
പേരെ വധിക്കും. എന്നാൽ അതിനുശേഷവും
ബാലിനു മുമ്പിൽ നമിക്കാത്ത ഏഴായിരം പേർ
ഉണ്ടായിരിക്കും! ബാലിന്റെ വിഗ്രഹത്തെ
ചുംബിക്കാത്ത ഏഴാ യിരത്തിൽ കുറയാത്ത
ആളുകളുണ്ടായിരിക്കും.

## എലീശാ ഒരു പ്രവാചകനാകുന്നു

19അതിനാൽ ഏലീയാവ് അവിടം വിട്ട് സാ
ഫാത്തിന്റെ പുത്രനായ എലീശയെ തേടി
പ്പോയി. ഏലീയാവ് വന്നപ്പോൾ എലീശാ
പന്ത്രണ്ടേക്കർ നിലം ഉഴുകയായിരുന്നു. ഏലീ
യാവ് വന്നപ്പോൾ എലീശാ അവസാനത്തെ
ഏക്കർ സ്ഥലത്ത് പണി ചെയ്യുകയായിരുന്നു.
ഏലീയാവ് എലീശയുടെ അടുത്തേക്കു ചെന്നു.
അനന്തരം ഏലീയാവ് തന്റെ മേലങ്കി എലീശ
യുടെമേൽ ഇട്ടു. 20എലീശാ തന്റെ കാളകളെ
വിട്ടു പെട്ടെന്നു ഏലീയാവിന്റെ അടുത്തേക്കു
ചെന്നു. എലീശാ പറഞ്ഞു, “ഞാൻ എന്റെ
മാതാപിതാക്കളെ ചുംബിച്ച് അവരോടു യാത്ര
പറഞ്ഞിട്ടു വരട്ടെ. എന്നിട്ട് ഞാൻ അങ്ങയെ
പിന്തുടരാം.” ഏലീയാവ് മറുപടി പറഞ്ഞു,
“അതു കൊള്ളാം പോകൂ ഞാൻ നിന്നെ തടയു
ന്നില്ല.”
21അനന്തരം എലീശാ തന്റെ കുടുംബത്തോ
ടൊപ്പം ഒരു സദ്യയുണ്ടു. എലീശാ ചെന്ന്

തന്റെ കാളകളെ കൊന്നു. നുകങ്ങൾ അവൻ
വിറകാക്കി അനന്തരം അവൻ മാംസം വേവിച്ചു.
അനന്തരം അവൻ മാംസം ജനങ്ങൾക്കു നൽകു
കയും അവരതു ഭക്ഷിക്കുകയും ചെയ്തു. അന
ന്തരം ഏലീയാവിനെ എലീശാ പിന്തുടർന്നു.
എലീശാ ഏലീയാവിന്റെ സഹായിയായി.

### ബെൻ-ഹദദും ആഹാബും യുദ്ധ ത്തിനു പുറപ്പെടുന്നു

**20** ബെൻ-ഹദദായിരുന്നു അരാമിലെ
രാജാവ്. അവൻ തന്റെ സൈന്യത്തെ
മുഴുവൻ സംഘടിപ്പിച്ചു. അവനോടൊപ്പം മുപ്പ
ത്തിരണ്ടു രാജാക്കന്മാരുണ്ടായിരുന്നു. അവർക്കു
കുതിരകളും രഥങ്ങളുമുണ്ടായിരുന്നു. അവർ ശമ
ര്യയെ ആക്രമിക്കുകയും അതിനെതിരെ യുദ്ധം
ചെയ്യുകയും ചെയ്തു. **2**യിസ്രായേലിലെ
ആഹാബുരാജാവിന് നഗരത്തിലേക്കു അദ്ദേ
ഹം ദൂതന്മാരെ അയച്ചു. **3**സന്ദേശം ഇതായി
രുന്നു: "ബെൻ-ഹദദു പറയുന്നു, 'നീ നിന്റെ
സ്വർണ്ണവും വെള്ളിയും എനിക്കു തരണം.
നിന്റെ ഭാര്യമാരെയും കുട്ടികളെയും നീ
എനിക്കു നൽകണം.'"
**4**യിസ്രായേൽരാജാവ് മറുപടി പറഞ്ഞു,
"എന്റെ യജമാനനായ രാജാവേ, ഞാനി
പ്പോൾ അങ്ങയുടേതാണെന്ന് ഞാൻ അംഗീകരി
ക്കുന്നു. എനിക്കുള്ളതെല്ലാം അങ്ങയുടേതാണ്"
**5**അനന്തരം ദൂതന്മാർ ആഹാബിന്റെയടുത്തു
മടങ്ങിയെത്തി. അവർ പറഞ്ഞു, "ബെൻ-ഹദദു
പറയുന്നു, 'നിന്റെ മുഴുവൻ സ്വർണ്ണവും വെ
ള്ളിയും നിന്റെ ഭാര്യമാരെയും കുട്ടികളെയും
എനിക്കു തരണമെന്നു ഞാൻ നിന്നോടു മുമ്പ്
ആവശ്യപ്പെട്ടിരുന്നു. **6**നാളെ ഞാൻ എന്റെയാ
ളുകളെ നിന്റെ വീട്ടിലും നിന്റെ ഉദ്യോഗസ്ഥ
ന്മാരുടെ വീടുകളിലും അന്വേഷണത്തിനയ
യ്ക്കും. നിങ്ങളുടെ വിലപിടിപ്പുള്ള എല്ലാം
അവർക്കു നൽകുക. അവർ അതെല്ലാം എന്റെ
യടുത്തെത്തിച്ചുകൊള്ളും.'"
**7**അതിനാൽ ആഹാബുരാജാവ് തന്റെ രാജ്യ
ത്തെ മുഴുവൻ മൂപ്പന്മാരുടെയും ഒരു യോഗം
വിളിച്ചു കൂട്ടി. ആഹാബു പറഞ്ഞു, "നോക്കൂ,
ബെൻ-ഹദദ് കുഴപ്പമുണ്ടാക്കാൻ നോക്കുക
യാണ്. എന്റെ ഭാര്യമാർ, കുട്ടികൾ, സ്വർണ്ണം,
വെള്ളി ഇവയെല്ലാം അവനു നൽകണമെന്ന്
അവൻ ആദ്യം എന്നോടാവശ്യപ്പെട്ടു. അതെ
ല്ലാം അവനു നൽകാമെന്ന് ഞാൻ സമ്മതിച്ചു.
ഇപ്പോളവന് എല്ലാം വേണമത്രെ."
**8**എന്നാൽ മൂപ്പന്മാരും എല്ലാ ജനങ്ങളും പറ
ഞ്ഞു, "അവനെ അനുസരിക്കരുത്. അവൻ പറ
യുന്നതൊന്നും ചെയ്യരുത്." **9**അതിനാൽ ആഹാ
ബ് ബെൻ-ഹദദിനു ഒരു സന്ദേശമയച്ചു. ആഹാ
ബു പറഞ്ഞു, "അങ്ങ് ആദ്യം പറഞ്ഞതു
പോലെ ഞാൻ ചെയ്യാം. എന്നാൽ അങ്ങയുടെ
രണ്ടാമത്തെ കല്പന അനുസരിക്കാൻ എനിക്കു
നിവൃത്തിയില്ല."
ബെൻ-ഹദദുരാജാവിന്റെ ആളുകസന്ദേശം
രാജാവിനു നൽകി. **10**അനന്തരം അവർ
ബെൻ-ഹദദിൽനിന്നും മറ്റൊരു സന്ദേശവു
മായി മടങ്ങി വന്നു. സന്ദേശം ഇതായിരുന്നു,
"ഞാൻ ശമര്യയെ പൂർണ്ണമായും തകർക്കും. ആ
നഗരത്തിൽ ഒന്നും അവശേഷിക്കുകയില്ലെന്ന്
ഞാൻ വാഗ്ദാനം ചെയ്യുന്നു! എന്റെയാളുക
ൾക്ക് ഒരു സ്മാരകമായി വീട്ടിലേക്കു കൊണ്ടു
പോകാൻ പോലും സാധനങ്ങൾ അവിടെ
അവശേഷിക്കുകയില്ല. അങ്ങനെ ഞാൻ
ചെയ്തില്ലെങ്കിൽ ദൈവം എന്നെ നശിപ്പി
ക്കട്ടെ!"
**11**ആഹാബുരാജാവ് മറുപടി പറഞ്ഞു, "പട
ച്ചട്ട അണിയുന്നവൻ അതഴിക്കുന്നവന്റെയത്ര
പൊങ്ങച്ചം പറയുവാൻ പാടില്ല എന്ന്
ബെൻ-ഹദദിനോടു പറയുക."
**12**ബെൻ-ഹദദുരാജാവ് മറ്റു ഭരണാധിപന്മാ
രോടൊപ്പം തന്റെ കൂടാരത്തിലിരുന്ന് കുടിക്കു
കയായിരുന്നു. അപ്പോൾ ദൂതന്മാർ വന്ന് ആഹാ
ബുരാജാവിന്റെ സന്ദേശം അയാൾക്കു നൽകി.
നഗരം ആക്രമിക്കാൻ തയ്യാറെടുക്കാൻ ബെൻ-
ഹദദുരാജാവ് തന്റെയാളുകളോടു കല്പിച്ചു.
അതിനാൽ അവർ യുദ്ധത്തിനുള്ള തങ്ങളുടെ
സ്ഥാനങ്ങളിലേക്കു പോയി.
**13**അതേ സമയം ഒരു പ്രവാചകൻ ആഹാബു
രാജാവിന്റെയടുത്തേക്കു പോയി. പ്രവാച
കൻ പറഞ്ഞു, "ആഹാബുരാജാവേ, യഹോവ
നിന്നോടിങ്ങനെ പറയുന്നു, 'നീ ആ വലിയ
സൈന്യത്തെ കാണുന്നില്ലേ! ആ സൈന്യത്തെ
തോല്പിക്കാൻ യഹോവയായ ഞാൻ ഇന്നു
നിന്നെ സഹായിക്കും. അപ്പോൾ ഞാനാണു
യഹോവയെന്നു നീ അറിയും.'"
**14**ആഹാബു പറഞ്ഞു, "അവരെ തോല്പിക്കാൻ
അങ്ങ് ആരെയാണുപയോഗിക്കുക?" പ്രവാ
ചകൻ മറുപടി പറഞ്ഞു, "യഹോവ പറയുന്നു,
'സർക്കാരുദ്യോഗസ്ഥന്മാരുടെ യുവസഹായി
കൾ.'" അപ്പോൾ രാജാവു ചോദിച്ചു,"പ്രധാന
സേനയെ ആരാണു നയിക്കേണ്ടത്?" പ്രവാച
കൻ മറുപടി പറഞ്ഞു, "നീ തന്നെ." **15**അതി
നാൽ സർക്കാരുദ്യോഗസ്ഥന്മാരുടെ യുവ
സഹായികളെ ആഹാബ് സംഘടിപ്പിച്ചു.
അവർ ഇരുനൂറ്റിമുപ്പത്തി രണ്ടു പേരുണ്ടായി
രുന്നു. അനന്തരം രാജാവ് യിസ്രായേൽ സേന
യെ വിളിച്ചു കൂട്ടി. ആകെ എണ്ണംഏഴായിരം.
**16**ഉച്ചയ്ക്ക് ബെൻ-ഹദദുരാജാവും അയാളെ
സഹായിക്കുന്ന മുപ്പത്തിരണ്ടു രാജാക്കന്മാരും
കുടിച്ചുമത്തരായിരുന്നു. അപ്പോൾ ആഹാബു
രാജാവിന്റെ സേന അവരെ ആക്രമിച്ചു.
**17**യുവ സഹായികൾ ആദ്യം ആക്രമിച്ചു. ശമര്യ
യിൽ നിന്നും ഭടന്മാരിറങ്ങി വന്നുവെന്ന് ബെൻ-
ഹദദിന്റെയാളുകൾ അയാളോടു പറഞ്ഞു.
**18**അതിനാൽ ബെൻ-ഹദദു പറഞ്ഞു,"അവർ
യുദ്ധത്തിനു വരികയായിരിക്കും. അല്ലെങ്കിൽ
അവർ സമാധാനം ആവശ്യപ്പെട്ടു വരികയായി
രിക്കും. അവരെ ജീവനോടെ പിടിക്കുക."
**19**ആഹാബു രാജാവിന്റെ ചെറുപ്പക്കാർ
ആക്രമണം നയിക്കുകയായിരുന്നു. യിസ്രായേൽ
സേന അവരെ പിന്തുടരുകയായിരുന്നു. **20**എ
ന്നാൽ തനിക്കെതിരെ വരുന്ന ഓരോരുത്തനേ
യും ഓരോ യിസ്രായേലുകാരനും വധിച്ചു.
അതിനാൽ അരാമിൽനിന്നു വന്നവർ ഓടി
പ്പോകാൻ തുടങ്ങി. യിസ്രായേൽസേന അവരെ
പിന്തുടർന്നു. ബെൻ-ഹദദുരാജാവ് രഥങ്ങളി
ലൊന്നിൽ നിന്നുള്ള ഒരു കുതിരപ്പുറത്തു കയറി
രക്ഷപ്പെട്ടു. **21**ആഹാബുരാജാവ് സൈ ന്യത്തെ
നയിക്കുകയും എല്ലാ കുതിരകളെയും രഥങ്ങ
ളെയും സൈന്യത്തിൽനിന്നും പിടിച്ചെടു
ക്കുകയും ചെയ്തു. അങ്ങനെ ആഹാബു രാജാ
വ് അരാമ്യസേനയ്ക്ക് കനത്ത പരാജയമുള
വാക്കി.
**22**അനന്തരം പ്രവാചകൻ ആഹാബുരാജാ
വിനെ സമീപിച്ച് അവനോടു പറഞ്ഞു, "അടു
ത്ത വസന്തകാലത്തു വീണ്ടും അരാമിലെ രാജാ
വായ ബെൻ-ഹദദ് നിന്നെ ആക്രമിക്കാൻ വരും.

അതിനാൽ ഇപ്പോൾ നീ നാട്ടിലേക്കു ചെന്നു
നിന്റെ സൈന്യത്തെ ശക്തമാക്കുക. അവനെ
നേരിടാനുള്ള പരിപാടികൾ ശ്രദ്ധയോടെ
ആസൂത്രണം ചെയ്യുക."

### ബെൻ-ഹദദ് വീണ്ടും ആക്രമിക്കുന്നു

**23**ബെൻ-ഹദദുരാജാവിന്റെ ഉദ്യോഗസ്ഥ
ന്മാർ അയാളോടു പറഞ്ഞു, "യിസ്രായേ
ലിന്റെ ദേവന്മാർ മലദേവന്മാരാണ്. നമ്മൾ
ഒരു മലപ്രദേശത്താണു യുദ്ധം ചെയ്തത്. അതി
നാൽ യിസ്രായേലുകാർ ജയിച്ചു. അതിനാൽ
നമുക്കൊരു സമതലത്തിൽ വച്ച് അവരെ നേരി
ടാം. അപ്പോൾ നമ്മൾ ജയിക്കും. **24**അങ്ങു ചെ
യ്യേണ്ടത് ഇതാണ്. സൈന്യത്തെ നയിക്കാൻ
മുപ്പത്തിരണ്ടു രാജാക്കന്മാരെയും അനുവദിക്ക
രുത്. സേനാനായകന്മാർ തന്നെ അവരുടെ
സൈന്യത്തെ നയിക്കട്ടെ.
**25**"നിനക്കു നഷ്ടമായ സൈന്യം പോലെ
ഒരു സൈന്യത്തെ ഇപ്പോൾ സംഘടിപ്പിക്കുക.
ആ സൈന്യത്തേപ്പോലെ കുതിരകളും രഥങ്ങ
ളും സംഘടിപ്പിക്കുക. അപ്പോൾ നമുക്ക് യിസ്രാ
യേലുകാരോടു സമതലത്തിൽ വച്ചു യുദ്ധം
ചെയ്യാം. നമ്മൾ ജയിക്കും." ബെൻ-ഹദദ് അവ
രുടെ ഉപദേശം സ്വീകരിച്ചു. അവർ പറഞ്ഞത്
അവൻ ചെയ്തു.
**26**അങ്ങനെ വസന്തകാലത്ത്, ബെൻ ഹദദ്
അരാംജനതയെ സംഘടിപ്പിച്ചു. യിസ്രായേലി
നെതിരെ യുദ്ധത്തിന് അയാൾ അഫേക്കിലേക്കു
പോയി.
**27**യിസ്രായേലുകാരും യുദ്ധത്തിനു തയ്യാറെ
ടുത്തു. അരാംസേനയോടു യുദ്ധം ചെയ്യാൻ
യിസ്രായേലുകാർ പുറപ്പെട്ടു. അവർ അരാം
പാളയത്തിനെതിർവശത്തു പാളയമടിച്ചു.
ശത്രുവിനോടു താരതമ്യം ചെയ്താൽ യിസ്രാ
യേൽസൈന്യം രണ്ട് ആട്ടിൻ പറ്റത്തിന്റെ
അത്രയുമേ ഉണ്ടായിരുന്നുള്ളു. എന്നാൽ അരാമ്യ
സേന ആ പ്രദേശം മുഴുവൻ നിറഞ്ഞിരുന്നു.
**28**ഒരു ദൈവപുരുഷൻ ഈ സന്ദേശവുമായി
യിസ്രായേൽരാജാവിനെ സമീപിച്ചു: "യഹോ
വ പറഞ്ഞു, 'യഹോവയായ ഞാൻ മലദൈവ
മാണെന്ന് അരാമ്യർ പറഞ്ഞു. ഞാൻ താഴ്വര
യുടെ ദൈവമല്ലെന്നും അവർ കരുതുന്നു. അതി
നാൽ ഈ വലിയ സൈന്യത്തെ തോല്പിക്കാൻ
ഞാൻ നിങ്ങളെ അനുവദിക്കും. അപ്പോൾ എല്ലാ
യിടവും ഞാനാണു യഹോവയെന്നു നീ
അറിയും!'"
**29**മുഖാമുഖമായി ഇരു സേനകളും ഏഴുദിവ
സത്തേക്കു പാളയമടിച്ചു. ഏഴാം ദിവസം യുദ്ധ
മാരംഭിച്ചു. യിസ്രായേലുകാർ ഒറ്റ ദിവസം
കൊണ്ട് ഒരു ലക്ഷം അരാമ്യഭടന്മാരെ വധിച്ചു.
**30**ജീവിച്ചിരുന്നവർ അഫേക്കുനഗരത്തിലേ
ക്കോടി. ആ ഭടന്മാരിൽ ഇരുപത്തേഴായിരം
പേരുടെമേൽ നഗരഭിത്തി വീണു. ബെൻ-
ഹദദും നഗരത്തിലേക്കോടി. അയാൾ ഒരു മുറി
യിൽ ഒളിച്ചു. **31**അവന്റെ ഭൃത്യന്മാർ അവനോടു
പറഞ്ഞു, "യിസ്രായേൽരാജാക്കന്മാർ കരുണ
യുള്ളവരാണെന്നു ഞങ്ങൾ കേട്ടിട്ടുണ്ട്. നമുക്ക്
പരുക്കൻ തുണിധരിച്ച് തലയിൽ കയറും കെട്ടി
യിസ്രായേൽരാജാവിന്റെ അടുത്തേക്കു പോ
കാം. അയാൾ ചിലപ്പോൾ നമ്മെ ജീവനോടെ
വിട്ടേക്കാം."
**32**അവർ പരുക്കൻ വസ്ത്രങ്ങൾ ധരിക്കുകയും
തലയിൽ കയറു കെട്ടുകയും ചെയ്തു. അവർ
യിസ്രായേൽരാജാവിന്റെയടുത്തേക്കു വന്നു.
അവർ പറഞ്ഞു, "അങ്ങയുടെ ദാസനായ
ബെൻ-ഹദദു പറയുന്നു, 'ദയവായി എന്നെ
ജീവിക്കാനനുവദിച്ചാലും.'"
ആഹാബു പറഞ്ഞു, "അവൻ ജീവിച്ചിരിക്കു
ന്നോ? അവനെന്റെ സഹോദരനാണ്."
**33**ബെൻ-ഹദദിനെ വധിക്കുകയില്ലെന്നു സൂ
ചിപ്പിക്കുന്ന എന്തെങ്കിലും ആഹാബു പറയു
മെന്നായിരുന്നു ബെൻ-ഹദദിന്റെ ആളുകൾ
പ്രതീക്ഷിച്ചിരുന്നത്. ആഹാബ് ബെൻ-ഹദദി
നെ തന്റെ സഹോദരൻ എന്നു വിളിച്ചപ്പോൾ
ഉപദേഷ്ടാക്കൾ വേഗം പറഞ്ഞു, "അതേ,
ബെൻ-ഹദദ് അങ്ങയുടെ സഹോദരനാണ്."
ആഹാബു പറഞ്ഞു, "അവനെ എന്റെ
അടുത്തേക്കു കൊണ്ടുവരിക" അതിനാൽ
ബെൻ-ഹദദ് ആഹാബുരാജാവിന്റെയടുത്തേ
ക്കു വന്നു. ആഹാബുരാജാവ് അയാളോട്
തന്നോടൊപ്പം രഥത്തിൽ കയറുവാൻ ആവശ്യ
പ്പെട്ടു.
**34**ബെൻ-ഹദദ് അവനോടു പറഞ്ഞു, "ആഹാ
ബേ, എന്റെ പിതാവ് നിന്റെ പിതാവിൽ
നിന്നും പിടിച്ചെടുത്ത പട്ടണങ്ങൾ ഞാൻ
നിനക്കു തരാം. എന്റെ പിതാവ് ശമര്യയിൽ
ചെയ്തതു പോലെ നിനക്കു ദമ്മേശെക്കിൽ
കടകൾ തുടങ്ങാം."
ആഹാബ് മറുപടി പറഞ്ഞു, "ഇതു നീ
അംഗീകരിച്ചാൽ ഞാൻ നിന്നെ സ്വതന്ത്രനാ
ക്കാം." അങ്ങനെ രണ്ടു രാജാക്കന്മാരും ഒരു സമാ
ധാനകരാറുണ്ടാക്കി. ബെൻ-ഹദദുരാജാവിനെ
ആഹാബ് സ്വതന്ത്രനാക്കി വിട്ടു.

### ആഹാബിനെതിരെ ഒരു പ്രവാചകൻ

**35**പ്രവാചകന്മാരിലൊരാൾ മറ്റൊരു പ്രവാച
കനോടു പറഞ്ഞു, "എന്നെ അടിക്കൂ!" യഹോവ
കല്പിച്ചതുകൊണ്ടായിരുന്നു അവനതു പറ
ഞ്ഞത്. എന്നാൽ അവനെ അടിക്കാൻ മറ്റേ
പ്രവാചകൻ വിസമ്മതിച്ചു. **36**അതിനാൽ ആദ്യ
ത്തെ പ്രവാചകൻ പറഞ്ഞു, "നീ യഹോവ
യുടെ കല്പന അനുസരിച്ചില്ല. അതിനാൽ നീ
ഇവിടെനിന്നും പോകുമ്പോൾ ഒരു സിംഹം
നിന്നെ കൊല്ലും." രണ്ടാമത്തെ പ്രവാചകൻ
അവിടെ നിന്നും പോവുകയും അയാളെ ഒരു
സിംഹം കൊല്ലുകയും ചെയ്തു.
**37**ഒന്നാമത്തെ പ്രവാചകൻ മറ്റൊരാളെ സമീ
പിച്ചു പറഞ്ഞു, "എന്നെ അടിക്കുക!" അയാൾ
പ്രവാചകനെ അടിച്ചുപരിക്കേല്പിച്ചു. **38**അതി
നാൽ പ്രവാചകൻ തന്റെ മുഖം ഒരു തുണി
കൊണ്ടു പൊതിഞ്ഞു. അങ്ങനെ അയാളെ
ആർക്കും തിരിച്ചറിയാൻ കഴിയാതെയായി.
പ്രവാചകൻ പോയി രാജാവിനെ കാത്ത് വഴി
യിൽ നിന്നു. **39**രാജാവ് കടന്നുവരികയും പ്രവാ
ചകൻ അദ്ദേഹത്തോടിങ്ങനെ പറയുകയും ചെ
യ്തു, "ഞാൻ യുദ്ധത്തിൽ പടവെട്ടാൻ പോയി.
നമ്മുടെ ഒരാൾ ശത്രുക്കളിലൊരുവനെ എന്റെ
യടുത്തു കൊണ്ടുവന്നു. അവൻ എന്നോടു പറ
ഞ്ഞു, 'ഇവനെ കാക്കുക. ഇവൻ ഓടിപ്പോയാൽ
ഇവനു പകരം നിന്റെ ജീവനായിരിക്കും
കൊടുക്കേണ്ടി വരിക. അല്ലെങ്കിൽ എഴുപ
ത്തഞ്ചു പൗണ്ട് വെള്ളി നീ പിഴയായി ഒടുക്കേ
ണ്ടിവരും.' **40**എന്നാൽ എനിക്കു മറ്റു കാര്യങ്ങ
ളിൽ തിരക്കുണ്ടായി. അതിനാൽ ആ മനുഷ്യൻ
ഓടിപ്പോയി."
യിസ്രായേൽരാജാവ് മറുപടി പറഞ്ഞു, "ഭട
നെ രക്ഷപെടാനനുവദിച്ചതിനാൽ നീ തെറ്റു
കാരനാണെന്നു നീ പറഞ്ഞു. അതിനാൽ നിന

ക്ക് ഉത്തരവും അറിയാം അയാൾ പറഞ്ഞതു
നീ ചെയ്യണം."
41അനന്തരം പ്രവാചകൻ തന്റെ മുഖത്തു
നിന്നും തുണിയെടുത്തു. യിസ്രായേൽരാജാവ്
അയാളെ കാണുകയും അയാൾ പ്രവാചകന്മാ
രിലൊരുവനാണെന്നറിയുകയും ചെയ്തു. 42അ
നന്തരം പ്രവാചകൻ രാജാവിനോടു പറഞ്ഞു,
"യഹോവ നിന്നോടു പറയുന്നു, 'കൊല്ലപ്പെട
ണമെന്നു ഞാൻ പറഞ്ഞവനെ നീ സ്വതന്ത്ര
നാക്കി. അതിനാൽ നീ അവന്റെ സ്ഥാനത്തു
മരിക്കണം! നിന്റെയാളുകൾ ശത്രുക്കളുടെ
സ്ഥാനത്തും മരിക്കണം!'" 43അനന്തരം രാജാവ്
ശമര്യയിൽ വസതിയിലേക്കു മടങ്ങി. അയാ
ളുടെ മനസ്സ് ദു:ഖം കൊണ്ട് കലങ്ങിയിരുന്നു.

### നാബോത്തിന്റെ മുന്തിരിത്തോപ്പ്

21 ശമര്യയിലായിരുന്നു ആഹാബുരാജാവി
ന്റെ കൊട്ടാരം. കൊട്ടാരത്തിനടുത്ത് ഒരു
മുന്തരിത്തോപ്പുണ്ടായിരുന്നു. യിസ്രേയേലുകാ
രനായ നാബോത്ത് എന്നു പേരായ ഒരാളുടേതാ
യിരുന്നു മുന്തിരിത്തോപ്പ്. 2ഒരു ദിവസം ആഹാ
ബ് നാബോത്തിനോടു പറഞ്ഞു, "നിന്റെ
മുന്തിരിത്തോപ്പ് എനിക്കു തരിക. എനിക്ക
തൊരു പച്ചക്കറിത്തോട്ടം ആക്കണം. നിന്റെ
വയൽ എന്റെ കൊട്ടാരത്തിനടുത്താണ്. അതി
ന്റെ സ്ഥാനത്തു ഞാൻ നിനക്ക് മികച്ച ഒരു
മുന്തിരിത്തോപ്പു നൽകാം. അല്ലെങ്കിൽ, നിനക്കു
താല്പര്യമെങ്കിൽ തോപ്പിന്റെ വില ഞാൻ പണ
മായും നൽകാം."
3നാബോത്ത് മറുപടി പറഞ്ഞു, "ഞാനെ
ന്റെ സ്ഥലം ഒരിക്കലും അങ്ങയ്ക്കു തരില്ല.
അതെന്റെ കുടുംബത്തിന്റേതാണ്."
4അതിനാൽ ആഹാബ് വീട്ടിലേക്കു പോയി.
അവൻ നാബോത്തിന്റെ മറുപടിയിൽ വളരെ
കോപിച്ചിരുന്നു. യിസ്രേയേലുകാരൻ പറഞ്ഞ
വാക്കുകൾ അവന് ഒട്ടും ഇഷ്ടപ്പെട്ടില്ല. (നാ
ബോത്തു പറഞ്ഞു, "എന്റെ കുടുംബ ഭൂമി
ഞാൻ നിനക്കു തരില്ല.") ആഹാബ് തന്റെ
കട്ടിലിൽ കിടന്നു. അവൻ തന്റെ മുഖം തിരിക്കു
കയും ഒന്നും തിന്നാൻ കൂട്ടാക്കാതിരിക്കുകയും
ചെയ്തു.
5ആഹാബിന്റെ ഭാര്യ ഈസേബെൽ അവ
ന്റെയടുത്തേക്കു ചെന്നു. ഈസേബെൽ അവ
നോടു പറഞ്ഞു, "എന്താണങ്ങ് ഇത്ര ചിന്താകു
ലനായിരിക്കുന്നത്? അങ്ങെന്താണൊന്നും കഴി
ക്കാത്തത്?"
6ആഹാബ് മറുപടി പറഞ്ഞു, "യിസ്രേയേലു
കാരനായ നാബോത്തിനോട് ഞാൻ അവന്റെ
സ്ഥലം എനിക്കു തരാൻ ആവശ്യപ്പെട്ടു. അതി
ന്റെ മുഴുവൻ വില നൽകാമെന്നും ഞാൻ
പറഞ്ഞു. അഥവാ അവനു താല്പര്യമുണ്ടെങ്കിൽ
പകരം സ്ഥലം നൽകാമെന്നും. എന്നാൽ
നാബോത്ത് അവന്റെ സ്ഥലം എനിക്കു തരാൻ
വിസമ്മതിച്ചു." 7ഈസേബെൽ മറുപടി പറ
ഞ്ഞു, "പക്ഷേ യിസ്രായേലിലെ രാജാവാ
ണല്ലോ അങ്ങ്! കട്ടിലിൽ നിന്നെഴുന്നേൽക്കൂ.
എന്തെങ്കിലും കഴിച്ചു സുഖമാകൂ. നാബോ
ത്തിന്റെ സ്ഥലം ഞാനങ്ങയ്ക്കു നേടിത്തരാം."
8അനന്തരം ഈസേബെൽ ഏതാനും കത്തുക
ളെഴുതി. അവൾ ആ കത്തുകളിൽ ആഹാബി
ന്റെ മുദ്രവെച്ചു. എന്നിട്ടവൾ ആ കത്തുകൾ
നാബോത്ത് വസിക്കുന്ന അതേ പട്ടണത്തിലെ
മൂപ്പന്മാർക്കും പ്രധാന വ്യക്തികൾക്കും അയച്ചു.
9അവൾ ഇങ്ങനെ എഴുതിയിരുന്നു:

ജനങ്ങൾക്ക് ഒരു ദിവസം ഉപവാസമായിരി
ക്കുമെന്ന് പ്രഖ്യാപിക്കുക. എന്നിട്ട് നഗരവാസി
കളെയെല്ലാം ഒരു സമ്മേളനത്തിൽ വിളിച്ചു
കൂട്ടുക. അവിടെ വച്ച് നമുക്കു നാബോത്തി
നെപ്പറ്റി സംസാരിക്കാം. 10നാബോത്തിനെപ്പറ്റി
പൊളി പറയാൻ ചിലരെ തയ്യാറാക്കുക. രാജാ
വിനും ദൈവത്തിനും എതിരായി നാബോത്ത്
സംസാരിക്കുന്നത് തങ്ങൾ കേട്ടു എന്ന് അവർ
പറയണം. അനന്തരം നാബോത്തിനെ നഗര
ത്തിൽനിന്നും പുറത്താക്കി കല്ലെറിഞ്ഞു
കൊല്ലണം.
11അതിനാൽ മൂപ്പന്മാരും യിസ്രേയേലിലെ
പ്രധാനികളും ആ കല്പന അനുസരിച്ചു. 12എല്ലാ
ജനങ്ങൾക്കും ഒരു ദിവസം ഉപവാസമായിരിക്കു
മെന്ന് നേതാക്കൾ പ്രഖ്യാപിച്ചു. ആ ദിവസം
എല്ലാവരെയും ഒരു സമ്മേളനത്തിൽ വിളിച്ചു
കൂട്ടി. അവർ നാബോത്തിനെ ജനങ്ങൾക്കു
മുമ്പിൽ ഒരു പ്രത്യേക സ്ഥലത്തു നിർത്തി.
13അനന്തരം രണ്ടുപേർ, രാജാവിനും ദൈവ
ത്തിനും എതിരെ നാബോത്ത് സംസാരിക്കുന്നത്
തങ്ങൾ കേട്ടുവെന്ന് ജനങ്ങളോടു പറഞ്ഞു.
അതിനാൽ ജനങ്ങൾ നാബോത്തിനെ നഗര
ത്തിനു വെളിയിലേക്കു കൊണ്ടുപോയി. തുട
ർന്ന് അവർ അവനെ കല്ലെറിഞ്ഞു കൊല്ലു
കയും ചെയ്തു. 14അനന്തരം നേതാക്കന്മാർ
ഈസേബെലിന് ഒരു സന്ദേശമയച്ചു. സന്ദേശം
ഇതായിരുന്നു: "നാബോത്ത് വധിക്കപ്പെട്ടു."
15അതു കേട്ടപ്പോൾ ഈസേബെൽ ആഹാ
ബിനോടു പറഞ്ഞു, "നാബോത്ത് കൊല്ല
പ്പെട്ടു. ഇനി അങ്ങയ്ക്കു ചെന്ന് ഇഷ്ടമുള്ള
സ്ഥലം എടുക്കാം." 16അതിനാൽ ആഹാബ്
മുന്തിരിത്തോട്ടത്തിലേക്കു പോവുകയും അതു
സ്വന്തമാക്കുകയും ചെയ്തു.
17അതേ സമയം യഹോവ തിശ്ബ്യയിലെ
പ്രവാചകനായിരുന്ന ഏലീയാവിനോടു സം
സാരിച്ചു. യഹോവ പറഞ്ഞു, 18"ശമര്യയിലെ
ആഹാബിന്റെയടുത്തേക്കു പോവുക. ആഹാ
ബ് നാബോത്തിന്റെ മുന്തിരിത്തോപ്പിലുണ്ടാ
വും. അവൻ അവിടെ ആ തോപ്പ് തന്റേതാ
ക്കുവാൻ വേണ്ടി എത്തിയിരിക്കുകയാണ്. 19യ
ഹോവയായ ഞാൻ അവനോടിങ്ങനെ പറയു
ന്നതായി ആഹാബിനോടു പറയുക, 'ആഹാ
ബേ! നാബോത്തിനെ നീ വധിച്ചു. ഇപ്പോൾ
അവന്റെ സ്ഥലം സ്വന്തമാക്കുന്നു. അതിനാൽ
ഞാൻ നിന്നോടിതു പറയുന്നു! നാബോത്ത്
മരിച്ച അതേ സ്ഥലത്ത് നീയും മരിക്കും. നാ
ബോത്തിന്റെ രക്തം നക്കിക്കുടിച്ച നായ്ക്കൾ
അതേ സ്ഥലത്തുനിന്നും നിന്റെ രക്തവും നക്കി
ക്കുടിക്കും!'"
20അതിനാൽ ഏലീയാവ് ആഹാബിന്റെയ
ടുത്തേക്കുപോയി. ആഹാബ് ഏലീയാവിനെ
കണ്ടപ്പോൾ പറഞ്ഞു, "നീയെന്നെ വീണ്ടും
കണ്ടു. നീയെനിക്കെതിരാണെപ്പോഴും."
ഏലീയാവ് മറുപടി പറഞ്ഞു, "അതെ ഞാൻ
നിന്നെ വീണ്ടും കണ്ടു. നീ നിന്റെ ജീവിതത്തി
ലെപ്പോഴും യഹോവയ്ക്കെതിരെ പാപം ചെ
യ്തു. 21അതിനാൽ യഹോവ നിന്നോടു പറ
യുന്നു, 'ഞാൻ നിന്നെ നശിപ്പിക്കും. നിന്നെയും
നിന്റെ കുടുംബത്തെയും എല്ലാ പുരുഷന്മാ
രെയും ഞാൻ വധിക്കും. 22നിന്റെ കുടുംബത്തെ
നെബാത്തിന്റെ പുത്രനായ യൊരോബെയാ
മിന്റെ കുടുംബം പോലെയാക്കിത്തീർക്കും.
നിന്റെ കുടുംബം ബയെശാരാജാവിന്റെ കുടും
ബം പോലെയുമാകും. ഈ രണ്ടു കുടുംബങ്ങളും

പൂർണ്ണമായും നശിപ്പിക്കപ്പെട്ടു. നീ എന്നെ
കോപിപ്പിച്ചതിനാൽ ഞാൻ നിന്നോട് ഇങ്ങനെ
യൊക്കെ ചെയ്യും. യിസ്രായേൽജനതയേയും
നീ പാപം ചെയ്യിച്ചു.' 23യഹോവ ഇതുകൂടി
പറയുന്നു, 'നിന്റെ ഭാര്യയായ ഈസേബെ
ലിന്റെ ശരീരം യിസ്രെയേൽ നഗരത്തിൽ വച്ച്
നായ്ക്കൾ തിന്നും. 24ആ നഗരത്തിൽ വച്ചു
മരിക്കുന്ന നിന്റെ കുടുംബത്തിൽപ്പെട്ട ആരുടെ
ശരീരവും നായ്ക്കൾ തിന്നും. വയലുകളിൽ
മരിച്ചു വീഴുന്ന നിന്റെ കുടുംബക്കാരനായ
ഏതൊരുവനെയും പക്ഷികൾ തിന്നും.'"

25ആഹാബിന്റെയത്ര പാപം ചെയ്ത മറ്റൊ
രാൾ ഉണ്ടായിരുന്നില്ല. അവന്റെ ഭാര്യ ഈസേ
ബെലാണവനെക്കൊണ്ട് ഇതൊക്കെ ചെയ്യി
ച്ചത്. 26വിഗ്രഹങ്ങളെ ആരാധിക്കുകയെന്ന കൊ
ടും പാപവും ആഹാബ് ചെയ്തു. അമോര്യ
രുടെ പ്രവൃത്തിയായിരുന്നു അത്. യഹോവ
അവരിൽനിന്നും ഭൂമിയെടുത്ത് യിസ്രായേൽ
ജനതയ്ക്കു നൽകുകയും ചെയ്തു. 27ഏലീ
യാവ് സംസാരിച്ചു കഴിഞ്ഞപ്പോൾ, ആഹാ
ബിന് വളരെ ദു:ഖമുണ്ടായി. തന്റെ ദു:ഖം
പ്രകടിപ്പിക്കാൻ അയാൾ തന്റെ വസ്ത്രങ്ങൾ
വലിച്ചു കീറി. എന്നിട്ട് ദു:ഖസൂചകമായ
വസ്ത്രങ്ങൾ ധരിച്ചു. അയാൾ ആഹാരം കഴി
ക്കാനും കൂട്ടാക്കിയില്ല. ആ പ്രത്യേക വസ്ത്ര
ങ്ങൾ ധരിച്ച് അയാൾ ഉറങ്ങി. അയാൾ വളരെ
ദു:ഖിതനും വിഷണ്ണനുമായിരുന്നു.

28യഹോവ പ്രവാചകനായ ഏലീയാവി
നോടു പറഞ്ഞു, 29"ആഹാബ് എന്റെ മുമ്പിൽ
വളരെ വിനയവാനായെന്നു ഞാൻ കാണുന്നു.
അതിനാൽ അവന്റെ ജീവിതകാലത്ത് ഞാന
വന് കുഴപ്പങ്ങളൊന്നുമുണ്ടാക്കുകയില്ല. അവ
ന്റെ പുത്രൻ രാജാവാകുംവരെ ഞാൻ കാത്തു
നിൽക്കും. അനന്തരം ഞാൻ ഈ കുഴപ്പങ്ങൾ
ആഹാബിന്റെ കുടുംബത്തിനു വരുത്തും."

## മീഖായാവ് ആഹാബിനു മുന്നറി യിപ്പു നൽകുന്നു

22 അടുത്ത രണ്ടു വർഷക്കാലത്തേക്കു യി
സ്രായേലിനും അരാമിനും ഇടയിൽ
സമാധാനമായിരുന്നു. 2അനന്തരം മൂന്നാം
വർഷം, യെഹൂദയിലെ യെഹോശാഫാത്തു
രാജാവ് യിസ്രായേലിൽ ആഹാബുരാജാവിനെ
സന്ദർശിക്കാൻ പോയി.

3അതേ സമയം ആഹാബ് തന്റെ ഉദ്യോഗ
സ്ഥന്മാരോടു ചോദിച്ചു, "അരാമിലെ രാജാവ്
ഗിലെയാദിലെ രാമോത്ത് നമ്മിൽനിന്നും
പിടിച്ചെടുത്തത് ഓർക്കുന്നില്ലേ? രാമോത്ത്
തിരിച്ചു പിടിക്കാൻ നാം എന്തുകൊണ്ട് ഒന്നും
ചെയ്തില്ല? അതു നമ്മുടെ പട്ടണമായിരി
ക്കണം." 4അതിനാൽ ആഹാബുരാജാവ് യെ
ഹോശാഫാത്തിനോടു ചോദിച്ചു, "അരാമിലെ
സൈന്യത്തോടു രാമോത്തിൽ യുദ്ധം ചെയ്യാൻ
അങ്ങ് ഞങ്ങളോടു ചേരുമോ ?"

യെഹോശാഫാത്ത് മറുപടി പറഞ്ഞു, "ഉവ്വ്,
ഞാൻ അങ്ങയോടു ചേരും. അങ്ങയുടെ സൈ
ന്യത്തോടു ചേരാൻ എന്റെ ഭടന്മാരും കുതിരക
ളും തയ്യാറാണ്. 5പക്ഷേ നമ്മൾ ആദ്യം യഹോവ
യുടെ ഉപദേശം തേടണം."

6അതിനാൽ ആഹാബ് പ്രവാചകന്മാരുടെ
ഒരു യോഗം വിളിച്ചുകൂട്ടി. അന്ന് നാനൂറോളം
പ്രവാചകന്മാരുണ്ടായിരുന്നു. ആഹാബ് പ്രവാ
ചകന്മാരോടു ചോദിച്ചു, "ഞാൻ രാമോത്തിൽ
അരാമിലെ സൈന്യത്തോടു യുദ്ധത്തിനു പോ
കണമോ? അതോ മറ്റൊരിക്കലേക്കു ഞാൻ
കാത്തിരിക്കണോ?" പ്രവാചകന്മാർ മറുപടി
പറഞ്ഞു, "നീ ഇപ്പോൾ പോയി യുദ്ധം ചെയ്യ
ണം. യഹോവ നിന്നെ വിജയിക്കാൻ അനുവ
ദിക്കും."

7എന്നാൽ യെഹോശാഫാത്തു പറഞ്ഞു, "യ
ഹോവയുടെ മറ്റേതെങ്കിലും പ്രവാചകനു
ണ്ടോ? ഉണ്ടെങ്കിൽ, ദൈവമെന്താണു പറയുന്ന
തെന്ന് നമ്മൾ അവനോടും ചോദിക്കണം."

8ആഹാബുരാജാവ് മറുപടി പറഞ്ഞു, "മറ്റൊ
രു പ്രവാചകൻ കൂടിയുണ്ട്. യിമ്ളിയുടെ
പുത്രനായ മീഖായാവ് ആണവൻ. എന്നാൽ
അവനെ ഞാൻ വെറുക്കുന്നു. യഹോവയ്ക്കു
വേണ്ടി സംസാരിക്കുമ്പോൾ അവൻ ഒരിക്കലും
എനിക്കു നല്ലതായി പറയാറില്ല. എനിക്കിഷ്ട
മില്ലാത്ത കാര്യങ്ങളാണ് അവൻ എപ്പോഴും പറ
യുക." യെഹോശാഫാത്തു പറഞ്ഞു, "ആഹാ
ബുരാജാവേ, അങ്ങ് അങ്ങനെ പറയരുത്!"
9അതിനാൽ മീഖായാവിനെ കണ്ടുപിടിക്കാൻ
ആഹാബുരാജാവ് തന്റെ ഒരുദ്യോഗസ്ഥ
നോടു പറഞ്ഞു.

10ആ സമയത്ത് രണ്ടു രാജാക്കന്മാരും തങ്ങ
ളുടെ രാജകീയ മേലങ്കികൾ ധരിച്ചിരുന്നു.
അവർ സിംഹാസനങ്ങളിലിരിക്കുകയായിരു
ന്നു. ശമര്യയിലെ കവാടത്തിനരികിലുള്ള ന്യാ
യവിധി സ്ഥലത്തായിരുന്നു അത്. പ്രവാചക
ന്മാർ മുഴുവനും അവർക്കു മുമ്പിൽ നില്പുണ്ടാ
യിരുന്നു. പ്രവാചകന്മാർ പ്രവചനം നടത്തുക
യായിരുന്നു. 11സിദെക്കീയാവ് എന്നായിരുന്നു
പ്രവാചകന്മാരിൽ ഒരാളുടെ പേര്. കെനന
യുടെ പുത്രനായിരുന്നു അവൻ. സിദെക്കീ
യാവ് ഏതാനും ഇരുമ്പു കൊമ്പുകളുണ്ടാക്കി*
അനന്തരം അവൻ ആഹാബിനോടു പറഞ്ഞു,
"യഹോവ പറയുന്നു, 'അരാമിലെ സൈന്യത്തി
നെതിരെ നീ ഈ കൊമ്പുപയോഗിക്കണം. നീ
അവരെ തോല്പിക്കുകയും നശിപ്പിക്കുകയും
ചെയ്യും.'"

12മറ്റെല്ലാ പ്രവാചകന്മാരും സിദെക്കീയാവു
പറഞ്ഞത് അംഗീകരിച്ചു. പ്രവാചകൻ പറ
ഞ്ഞു, "നിന്റെ സൈന്യം ഇപ്പോൾ കവാത്തു
നടത്തണം. അവർ ആരാം സേനയ്ക്കെ തിരെ
രാമോത്തിൽ യുദ്ധം ചെയ്യണം. നിന്റെ വിജ
യത്തിന് യഹോവ അനുവദിക്കും."

13ഇതൊക്കെ സംഭവിക്കവേ, ഉദ്യോഗസ്ഥൻ
മീഖായാവിനെ കണ്ടുപിടിക്കാൻ പോയി.
അയാൾ മീഖായാവിനെ കണ്ടുപിടിച്ച് അവ
നോടു പറഞ്ഞു, "മറ്റെല്ലാ പ്രവാചകന്മാരും
രാജാവ് വിജയിക്കുമെന്നു പറഞ്ഞു. നീയും
അങ്ങനെ തന്നെ പറയുന്നതാണ് നിനക്കേറ്റവും
സുരക്ഷിതമായത്." 14എന്നാൽ മീഖായാവ് മറു
പടി പറഞ്ഞു, "ഇല്ല! യഹോവയാണെ, അവൻ
കല്പിക്കുന്ന കാര്യങ്ങൾ മാത്രമേ പറയൂ എന്ന്
ഞാൻ സത്യം ചെയ്തിട്ടുണ്ട്!"

15അനന്തരം മീഖായാവ് ആഹാബുരാജാവി
ന്റെ മുമ്പിൽ വന്നു. രാജാവ് അവനോടു ചോ
ദിച്ചു, "മീഖായാവേ, ഞാനും യെഹോശാ
ഫാത്തുരാജാവും സൈന്യങ്ങളെ യോജിപ്പിക്ക
ണമോ? ഞങ്ങളിപ്പോൾ പോയി രാമോത്തിൽ
അരാമിലെ സേനയോട് ഏറ്റുമുട്ടണോ?"

മീഖായാവ് മറുപടി പറഞ്ഞു,"വേണം! നീ
ഇപ്പോൾ പോയി അവരോടു യുദ്ധം ചെയ്യണം.
നിന്റെ വിജയത്തിന് യഹോവ അനുവദിക്കും."

---

**ഇരുമ്പു കൊമ്പുകൾ** മഹാശക്തിയുടെ അടയാളമാ
യിരുന്നു ഇത്.

16എന്നാൽ ആഹാബ് മറുപടി പറഞ്ഞു,
“യഹോവയുടെ ശക്തിയാലല്ല നീ സംസാരി
ക്കുന്നത്. നീ നിൻെറ തന്നെ വാക്കുകളാണു
പറയുന്നത്. എന്നോടു സത്യം പറയുക! ഞാൻ
നിന്നോടെത്ര പ്രാവശ്യം പറയണം? എന്നോട്
യഹോവയെന്താണു പറയുന്നതെന്നു പറയു
ക.” 17അതിനാൽ മീഖായാവ് മറുപടി പറഞ്ഞു,
“സംഭവിക്കാൻ പോകുന്നതെന്താണെന്ന് എനി
ക്കു കാണാം. യിസ്രായേൽസേന കുന്നിൻ മുക
ളിൽ ചിതറും. നയിക്കാനാരുമില്ലാത്ത ആട്ടിൻ
പറ്റത്തെപോലെയാകും അവർ. യഹോവ പറ
യുന്നതിതാണ്, ‘ഇവർക്കു നേതാവില്ല. അവർ
വീട്ടിലേക്കാണ്, യുദ്ധത്തിനല്ല പോകേണ്ടത്.’”
18അപ്പോൾ ആഹാബ് യെഹോശാഫാത്തി
നോടു പറഞ്ഞു, “നോക്കൂ! ഞാനങ്ങയോടു പറ
ഞ്ഞില്ലേ! ഈ പ്രവാചകൻ ഒരിക്കലും എന്നെ
പ്പറ്റി നല്ലതു പറയില്ല. ഞാൻ കേൾക്കാനാഗ്രഹി
ക്കാത്ത കാര്യങ്ങളേ അവൻ പറയൂ.”
19എന്നാൽ മീഖായാവ് തുടർന്നും യഹോവ
യ്ക്കുവേണ്ടി സംസാരിച്ചു. മീഖായാവു പറ
ഞ്ഞു, “ശ്രദ്ധിക്കൂ! യഹോവ പറയുന്ന വാക്കു
കൾ ഇവയാണ്! യഹോവ സ്വർഗ്ഗത്തിൽ
തൻെറ സിംഹാസനത്തിലിരിക്കുന്നത് ഞാൻ
കണ്ടു. അവൻെറ ദൂതന്മാർ അവൻെറയരികിൽ
നിൽ ക്കുന്നുണ്ടായിരുന്നു. 20ദൈവം പറഞ്ഞു,
‘നിങ്ങളിലാർക്കെങ്കിലും ആഹാബു രാജാവി
നെ കുടുക്കാൻ കഴിയുമോ? അവൻ അരാമ്യസേ
നയോട് രാമോത്തിൽ യുദ്ധം ചെയ്യണമെന്നാ
ണെൻെറ ആഗ്രഹം. അപ്പോളവൻ കൊല്ലപ്പെ
ടും.’ തങ്ങൾ ചെയ്യേണ്ടകാര്യം ദൂതന്മാർ അംഗീ
കരിച്ചില്ല. 21അനന്തരം ഒരു ദൂതൻ യഹോവ
യോടു പറഞ്ഞു, ‘ഞാനവനെ കുടുക്കാം! ’22യ
ഹോവ മറുപടി പറഞ്ഞു, ‘നീ ആഹാബിനെ
എങ്ങനെ കുടുക്കും?’ ദൂതൻ മറുപടി പറഞ്ഞു,
‘ആഹാബിൻെറ പ്രവാചകരെ മുഴുവനും ഞാൻ
കുടുക്കും. ആഹാബു രാജാവിനോടു നുണപറ
യാൻ ഞാനവരോടു പറയും. പ്രവാചകരുടെ
സന്ദേശങ്ങൾ നുണകളായിരിക്കും.’ അതിനാൽ
യഹോവ പറഞ്ഞു, ‘കൊള്ളാം! പോയി ആഹാ
ബു രാജാവിനെ ചതിക്കുക. നീ വിജയിക്കും.’”
23മീഖായാവ് തൻെറ കഥയവസാനിപ്പിച്ചു.
എന്നിട്ടവൻ പറഞ്ഞു, “അതിനാൽ ഇതാണി
വിടെ സംഭവിച്ചത്. യഹോവ നിൻെറ പ്രവാച
കരെക്കൊണ്ട് നിന്നോടു നുണ പറയിച്ചു. ആ
മഹാദുരിതം നിനക്കു സംഭവിക്കുമെന്ന് യഹോ
വ തന്നെ നിശ്ചയിച്ചിട്ടുണ്ട്.”
24അനന്തരം സിദെക്കീയാവ് പ്രവാചകൻ
മീഖായാവിൻെറ അടുത്തേക്കു പോയി. സിദെ
ക്കീയാവ് മീഖായാവിൻെറ മുഖത്തടിച്ചു.
സിദെക്കീയാവു പറഞ്ഞു, “എന്നിൽനിന്നും
യഹോവയുടെ ശക്തി വിട്ടുപോയെന്നും
നിന്നിലൂടെയാണിപ്പോൾ സംസാരിക്കുന്നതെ
ന്നും നീ യഥാർത്ഥത്തിൽ കരുതുന്നുവോ?”
25മീഖായാവ് മറുപടി പറഞ്ഞു, “ഉടൻ തന്നെ
കുഴപ്പങ്ങൾ സംഭവിക്കും. അപ്പോൾ നീ ഒരു
ചെറിയ മുറിയിൽ ഒളിച്ചിരിക്കണം. അപ്പോൾ
ഞാൻ സത്യമാണു പറയുന്നതെന്നു നിനക്കു
ബോദ്ധ്യമാകും.” 26അനന്തരം മീഖായാവിനെ
ബന്ധിക്കുവാൻ ആഹാബുരാജാവ് തൻെറ
ഉദ്യോഗസ്ഥന്മാരിലൊരാളോടു കല്പിച്ചു, ആ
ഹാബുരാജാവു പറഞ്ഞു, “അവനെ ബന്ധിച്ച്
നഗരത്തിലെ ഗവർണറായ ആമോൻെറയും
യോവാശ്രാജകുമാരൻെറയും അടുത്തേക്കു
കൊണ്ടുപോവുക. 27മീഖായാവിനെ തടവറയി
ലിടാൻ അവരോടു പറയുക. അവന് അപ്പവും
വെള്ളവും മാത്രം കഴിക്കാൻ കൊടുക്കുക. യുദ്ധ
രംഗത്തുനിന്നും ഞാൻ മടങ്ങി വരും വരെ
അവനെ അവിടെ സൂക്ഷിക്കുക.”
28മീഖായാവ് ഉറക്കെ പറഞ്ഞു, “നിങ്ങളെല്ലാ
വരും ഞാൻ പറയുന്നത് കേൾക്കൂ! ആഹാബു
രാജാവേ, അങ്ങ് പടയിൽനിന്നും ജീവനോടെ
തിരിച്ചു വന്നാൽ യഹോവ എന്നിലൂടെ
സംസാരിച്ചില്ലെന്നിരിക്കട്ടെ.”
29അനന്തരം ആഹാബുരാജാവും യെഹോശാ
ഫാത്തുരാജാവും രാമോത്തിൽ അരാമ്യസേന
യോടു യുദ്ധം ചെയ്യാൻ പോയി. അത് ഗിലെ
യാദു പ്രദേശത്തായിരുന്നു. 30ആഹാബ് യെ
ഹോശാഫാത്തിനോടു പറഞ്ഞു, “നമ്മൾ യുദ്ധ
ത്തിനു തയ്യാറെടുക്കണം. ഞാൻ രാജാവാണെ
ന്നറിയാത്ത വിധം വേഷം കെട്ടാം. എന്നാൽ
അങ്ങ് രാജകീയ വസ്ത്രങ്ങൾ ധരിക്കണം.”
അതിനാൽ യിസ്രായേൽരാജാവ്, രാജാവല്ലാ
ത്ത ഒരാളുടെ വേഷത്തിൽ യുദ്ധമാരംഭിച്ചു.
31അരാമിലെ രാജാവിന് മുപ്പത്തിരണ്ടു രഥ
നായകന്മാരുണ്ടായിരുന്നു. യിസ്രായേൽരാജാ
വിനെ കണ്ടുപിടിക്കാൻ അരാമിലെ രാജാവ്
ഈ രഥനായകന്മാരോടു കല്പിച്ചു. രാജാവിനെ
വധിക്കണമെന്ന് അരാമിലെ രാജാവ് നായക
ന്മാരോടു കല്പിച്ചിരുന്നു. 32അങ്ങനെ യുദ്ധത്തി
നിടയിൽ ഈ നായകന്മാർ യെഹോശാഫാത്ത്
രാജാവിനെ കണ്ടു. അവനായിരിക്കാം യിസ്രാ
യേൽ രാജാവെന്നു കരുതി. അതിനാൽ അവർ
അയാളെ വധിക്കാൻ പോയി. യെഹോശാഫാ
ത്ത് അലറാൻ തുടങ്ങി. 33അയാളല്ല യിസ്രാ
യേൽ രാജാവെന്നു കണ്ട നായകന്മാർ അയാളെ
വധിച്ചില്ല. 34എന്നാൽ ഒരു ഭടൻ പ്രത്യേകിച്ച്
ആരെയും ലക്ഷ്യമാക്കാതെ ഒരമ്പയച്ചു. എ
ന്നാൽ ആ അമ്പ് യിസ്രായേലിലെ ആഹാബു
രാജാവിൻെറ ദേഹത്തു തറച്ചു. പടച്ചട്ട മൂടാത്ത
ശരീരഭാഗത്താണ് ആ അമ്പു കൊണ്ടത്. അതി
നാൽ ആഹാബുരാജാവ് തൻെറ തേരാളിയോടു
പറഞ്ഞു, “എൻെറമേൽ ഒരമ്പു തറച്ചു! രഥം
ഇവിടെനിന്നും പുറത്തേക്കു നയിക്കുക. നമുക്കു
യുദ്ധ രംഗത്തുനിന്നും വളരെയകലേക്കു പോ
കണം.”
35സൈന്യങ്ങൾ യുദ്ധം തുടർന്നു. ആഹാബു
രാജാവ് തൻെറ രഥത്തിൽത്തന്നെ തങ്ങി. അയാ
ൾ രഥത്തിൻെറ വശത്തേക്കു ചാരി നിൽക്കുക
യായിരുന്നു. അയാൾ അരാമ്യസേനയെ നിരീ
ക്ഷിക്കുകയായിരുന്നു. അവൻെറ രക്തം ഒഴുകി
തേർത്തട്ടിൽ വീണു, പിന്നീട് വൈകുന്നേരം
രാജാവ് മരിച്ചു. 36സൂര്യാസ്തമയത്തോടടുത്ത്
യിസ്രായേൽസേനയിലെ മുഴുവൻ പേരും
തങ്ങളുടെ സ്വന്തം നഗരത്തിലേക്കു പോകാൻ
കല്പിക്കപ്പെട്ടു.
37അങ്ങനെയായിരുന്നു ആഹാബുരാജാവ്
കൊല്ലപ്പെട്ടത്. ചിലർ അയാളുടെ ശവം ശമര്യ
യിലേക്കു കൊണ്ടു പോയി. അവർ അയാളെ
അവിടെ സംസ്കരിച്ചു. 38അവർ ശമര്യയിലെ
ജലാശയത്തിൽ ആഹാബിൻെറ രഥം കഴുകി.
രഥത്തിൽനിന്നും ആഹാബിൻെറ രക്തം പട്ടി
കൾ നക്കിക്കുടിച്ചു. ആ വെള്ളത്തിൽ വേശ്യകൾ
കുളിക്കുകയും ചെയ്തു. യഹോവ പറഞ്ഞതു
പോലെയൊക്കെയാണ് സംഭവിച്ചത്.
39തൻെറ ഭരണകാലത്ത് ആഹാബുരാജാവ്
ചെയ്ത കാര്യങ്ങളെല്ലാം ‘യിസ്രായേൽ രാജാക്ക
ന്മാരുടെ ചരിത്രം’ എന്ന ഗ്രന്ഥത്തിൽ എഴുതി
യിട്ടുണ്ട്. തൻെറ കൊട്ടാരത്തെ കൂടുതൽ സുന്ദ

രമാക്കാൻ അയാളുപയോഗിച്ച ആനക്കൊമ്പി
നെപ്പറ്റിയും ആ പുസ്തകത്തിൽ പറയുന്നുണ്ട്.
രാജാവ് പണിത നഗരത്തെപ്പറ്റിയും ആ
ഗ്രന്ഥം നമ്മോടു പറയുന്നു.
**40**ആഹാബ് മരിക്കുകയും അയാളുടെ പൂർവ്വി
കരോടൊപ്പം സംസ്കരിക്കപ്പെടുകയും അയാ
ളുടെ പുത്രൻ അഹസ്യാവ് അടുത്ത രാജാവാ
കുകയും ചെയ്തു.

## യെഹോശാഫാത്ത്, യെഹൂദയിലെ രാജാവ്

**41**ആഹാബ് യിസ്രായേൽരാജാവായതിന്റെ
നാലാം വർഷത്തിൽ, ആസയുടെ പുത്രനായി
രുന്ന യെഹോശാഫാത്ത് യെഹൂദയിലെ രാജാ
വായി. **42**രാജാവാകുമ്പോൾ യെഹോശാഫാ
ത്തിന് മുപ്പത്തഞ്ചു വയസ്സായിരുന്നു. യെഹോ
ശാഫാത്ത് ഇരുപത്തഞ്ചു വർഷം യെരൂശലേം
ഭരിച്ചു. അസൂബാ എന്നായിരുന്നു അയാളുടെ
അമ്മയുടെ പേര്. ശിൽഹിയുടെ പുത്രിയായി
രുന്നു അസൂബാ. **43**യെഹോശാഫാത്ത് നല്ലവ
നായിരുന്നു. തന്റെ പിതാവിനെപ്പോലെ അവ
നും പ്രവർത്തിച്ചു. യഹോവയാഗ്രഹിച്ചതെല്ലാം
അവൻ അനുസരിച്ചു. എന്നാലവൻ ഉന്നത
സ്ഥലങ്ങൾ തകർത്തില്ല. ജനങ്ങൾ തങ്ങളുടെ
ബലിയും ധൂപവും അർപ്പിച്ചു.
**44**യെഹോശാഫാത്ത് യിസ്രായേൽരാജാവു
മായി ഒരു സമാധാനക്കരാറുണ്ടാക്കി. **45**ധൈര്യ
ശാലിയായിരുന്ന യെഹോശാഫാത്ത് വളരെ
യുദ്ധങ്ങൾ ചെയ്തിട്ടുണ്ട്. അയാളുടെ പ്രവൃത്തി
കളെല്ലാം ‘യെഹൂദയിലെ രാജാക്കന്മാരുടെ ചരി
ത്രത്തിൽ’ എഴുതിയിട്ടുണ്ട്. **46**ലൈംഗികകാര്യ
ങ്ങൾക്ക് ശരീരം വിറ്റിരുന്ന സ്ത്രീ-പുരുഷന്മാരെ
യെല്ലാം അദ്ദേഹം ആരാധനാസ്ഥലങ്ങളിൽ
നിന്നും പുറത്താക്കി. അയാളുടെ പിതാവായ
ആസയുടെ കാലത്തുതന്നെ അവർ ആ സ്ഥല
ങ്ങളിൽ ആരാധന നടത്തിയിരുന്നു. **47**ഇക്കാ
ലത്ത് എദോംദേശത്തിനു രാജാവില്ലായിരുന്നു.
ഒരു ഗവർണറായിരുന്നു ആ ദേശം ഭരിച്ചിരുന്നത്.
യെഹൂദയിലെ രാജാവായിരുന്നു ഗവർണ്ണറെ
തെരഞ്ഞെടുത്തിരുന്നത്.

## യെഹോശാഫാത്തിന്റെ നാവികസേന

**48**യെഹോശാഫാത്തുരാജാവ് ഏതാനും ചര
ക്കു കപ്പലുകളുണ്ടാക്കി. ഓഫീരിലേക്കു പോയി
അവിടെനിന്നും സ്വർണ്ണം കൊണ്ടുവരാനായി
രുന്നു അവ. എന്നാൽ എസ്യോൻ-ഗേബർ തുറമു
ഖത്ത് വച്ച് അവ തകർന്നു പോയതിനാൽ
യാത്ര പുറപ്പെട്ടില്ല. **49**യിസ്രായേലിലെ അഹ
സ്യാവ്, യെഹോശാഫാത്തിനു സഹായം വാഗ്
ദാനം ചെയ്തു. അഹസ്യാവ് തന്റെ നാവിക
രിൽ ചിലരെ യെഹോശാഫാത്തിന്റെ കപ്പലു
കളിൽ നിയോഗിച്ചു. പക്ഷേ അഹസ്യാ
വിന്റെ ആളുകളെ സ്വീകരിക്കാൻ യെഹോശാ
ഫാത്ത് വിസമ്മതിച്ചു.
**50**യെഹോശാഫാത്ത് മരിക്കുകയും തന്റെ
പൂർവ്വികരോടൊപ്പം സംസ്കരിക്കപ്പെടുകയും
ചെയ്തു. ദാവീദിന്റെ നഗരത്തിലാണയാൾ
സംസ്കരിക്കപ്പെട്ടത്. തുടർന്ന് അയാളുടെ
പുത്രൻ യെഹോരാം രാജാവായി.

## അഹസ്യാവ് യിസ്രായേൽരാജാവ്

**51**ആഹാബിന്റെ പുത്രനായിരുന്നു അഹ
സ്യാവ്. യെഹോശാഫാത്ത് യെഹൂദാ ഭരിച്ചിരു
ന്നതിന്റെ പതിനേഴാം വർഷമാണ് അഹ
സ്യാവ് യിസ്രായേൽരാജാവായത്. അഹ
സ്യാവ് രണ്ടു വർഷം ശമര്യാ ഭരിച്ചു. **52**അഹ
സ്യാവ് യഹോവയ്ക്കെതിരെ പാപം ചെയ്തു.
അവന്റെ പിതാവായ ആഹാബും മാതാവായ
ഈസേബെലും നെബാത്തിന്റെ പുത്രനായ
യൊരോബെയാമും ചെയ്ത കാര്യങ്ങൾ തന്നെ
അവനും ചെയ്തു. ഈ ഭരണാധിപന്മാരെല്ലാം
യിസ്രായേലിനെ കൂടുതൽ പാപങ്ങളിലേക്കു
നയിച്ചു. **53**അവനു മുമ്പ് അവന്റെ പിതാവു
ചെയ്തതുപോലെ വ്യാജദൈവമായ ബാലി
നെ അഹസ്യാവ് ആരാധിച്ചു. അങ്ങനെ അഹ
സ്യാവ് യിസ്രായേലിന്റെ ദൈവമായ യഹോ
വയെ കൂടുതൽ കോപിഷ്ഠനാക്കി. അവനു
മുമ്പ് അവന്റെ പിതാവിനോടു കോപിച്ചതു
പോലെ യഹോവ അഹസ്യാവിനോടും
കോപിച്ചു.

# 2 രാജാക്കന്മാർ

### അഹസ്യാവിനുള്ള സന്ദേശം

1 ആഹാബിന്റെ മരണശേഷം മോവാബ്യർ
യിസ്രായേലുകാരുടെ ഭരണത്തിനെതിരെ
കലാപമുണ്ടാക്കി.
2ഒരു ദിവസം അഹസ്യാവ് ശമര്യയിലുള്ള
തന്റെ വീടിന്റെ മേൽത്തട്ടിലിരിക്കുകയായി
രുന്നു. അയാൾ തന്റെ വീടിന്റെ തടി കൊ
ണ്ടുള്ള കിളിവാതിലിൽക്കൂടി താഴേക്കു വീണു.
അതിൽ അഹസ്യാവിനു കാര്യമായ ക്ഷതമേൽ
ക്കുകയും ചെയ്തു. അഹസ്യാവ് ദൂതന്മാരെ
വിളിച്ച് അവരോടു പറഞ്ഞു, "നിങ്ങൾ ചെന്ന്
എക്രോനിലെ ദേവനായ ബാൽസെബൂബി
ന്റെ പുരോഹിതന്മാരോട് ഞാൻ ഈ മുറിവുക
ളിൽനിന്ന് രക്ഷപെട്ട് സുഖം പ്രാപിക്കുമോ
എന്നു ചോദിക്കുക."
3എന്നാൽ തിശ്ബ്യനായ ഏലീയാവിനോട്
യഹോവയുടെ ദൂതൻ പറഞ്ഞു, "അഹസ്യാ
രാജാവ് ശമര്യയിൽനിന്ന് ഏതാനും ദൂതന്മാരെ
അയച്ചിട്ടുണ്ട്. പോയി അവരെ കണ്ട് അവരോ
ടിങ്ങനെ പറയുക, 'യിസ്രായേലിൽ ഒരു ദൈവ
മുണ്ടല്ലോ! പിന്നെന്തിനാണ് നിങ്ങൾ എക്രോ
നിലെ ദേവനായ ബാൽസെബൂബിനോടു
ചോദിക്കാൻ പോകുന്നത്? 4അഹസ്യാരാജാവി
നോട് ഇങ്ങനെ പറയുക: ബാൽസെബൂബി
നോടു ചോദിക്കാനായി നീ ദൂതന്മാരെ അയ
ച്ചതുകൊണ്ട് യഹോവ അരുളിച്ചെയ്യുന്നു, 'നീ
കിടക്കയിൽനിന്ന് ഒരിക്കലും എഴുന്നേൽക്കുക
യില്ല. നീ മരിക്കും!'" ഏലീയാവ് മടങ്ങിപ്പോകു
കയും അഹസ്യാവിന്റെ പരിചാരകരോട് ഈ
വിവരം പറയുകയും ചെയ്തു.
5ആ ദൂതന്മാർ അഹസ്യാവിന്റെ അടു
ത്തേക്കു തിരിച്ചുവന്നു. അഹസ്യാവ് അവരോടു
ചോദിച്ചു, "എന്താണ് നിങ്ങൾ ഇത്രപെട്ടെന്നു
മടങ്ങി വന്നത്?"
6ദൂതന്മാർ അഹസ്യാവിനോടു പറഞ്ഞു, "ഒരു
മനുഷ്യൻ ഞങ്ങളെ കാണാൻ വന്നു. ഞങ്ങളെ
അങ്ങോട്ടയച്ച രാജാവിന്റെ അടുത്തു മടങ്ങി
ച്ചെന്ന് ദൈവം പറഞ്ഞ കാര്യങ്ങൾ പറയാൻ
അയാൾ ഞങ്ങളോടാവശ്യപ്പെട്ടു. 'യിസ്രായേ
ലിൽ ഒരു ദൈവമുണ്ടല്ലോ! പിന്നെന്തിനാണ്
നീ എക്രോനിലെ ദേവനായ ബാൽസെബൂ
ബിനോടു ചോദിക്കാനായി ദൂതന്മാരെ അയ
ച്ചത്? നീ അങ്ങനെ ചെയ്തതുകൊണ്ട്, നീയൊ
രിക്കലും കിടക്കയിൽനിന്ന് എഴുന്നേൽക്കുക
യില്ല. നീ മരിക്കും!' യഹോവയാണിതു പറ
ഞ്ഞത്.'"
7അഹസ്യാവ് ദൂതന്മാരോടു ചോദിച്ചു,
"നിങ്ങളെ കണ്ടുമുട്ടുകയും നിങ്ങളോട് ഇക്കാര്യ
ങ്ങളെല്ലാം പറയുകയും ചെയ്ത അയാൾ
എങ്ങനെയിരിക്കും?"
8ദൂതന്മാർ അഹസ്യാവിനോടു പറഞ്ഞു,
"അയാൾ രോമം കൊണ്ടുള്ള ഒരു കുപ്പായമാണ്
ധരിച്ചിരുന്നത്. കൂടാതെ അയാളുടെ
അരയിൽ തോൽ കൊണ്ടുള്ള ഒരു അര
പ്പട്ടയും ഉണ്ടായിരുന്നു" അപ്പോൾ അഹ
സ്യാവു പറഞ്ഞു, "അത് തിശ്ബ്യനായ ഏലീ
യാവാണ്!"

### അഹസ്യാവ് അയച്ച സേനാനായകന്മാരെ അഗ്നി നശിപ്പിക്കുന്നു

9അഹസ്യാവ് ഒരു സേനാനായകനെയും
അൻപതു പേരെയും ഏലീയാവിന്റെ അടു
ത്തേക്കയച്ചു. സേനാനായകൻ ഏലീയാവി
ന്റെ അടുത്തേക്കുപോയി. അപ്പോൾ ഏലീയാവ്
ഒരു മലയുടെ മുകളിലിരിക്കുകയായിരുന്നു.
സേനാനായകൻ ഏലീയാവിനോടു പറഞ്ഞു,
"'ദൈവ പുരുഷാ, ഇറങ്ങി വരൂ' എന്ന് രാജാവു
പറയുന്നു."
10അൻപതു ഭടന്മാരുടെ നായകനോട് ഏലീ
യാവു പറഞ്ഞു, "ഞാൻ ഒരു ദൈവപുരുഷനാ
ണെങ്കിൽ സ്വർഗ്ഗത്തിൽനിന്നും അഗ്നി വന്ന്
നിന്നെയും നിന്റെ അൻപതു ഭടന്മാരെയും
നശിപ്പിക്കട്ടെ!" അപ്പോൾ സ്വർഗ്ഗത്തിൽനിന്നും
അഗ്നി ഇറങ്ങി സേനാനായകനേയും അവ
ന്റെ അൻപതു ഭടന്മാരെയും നശിപ്പിച്ചു.
11അഹസ്യാവ് മറ്റൊരു സേനാനായകനേയും
അൻപതു ഭടന്മാരെയും ഏലീയാവിന്റെ അടു
ത്തേക്കയച്ചു. സേനാനായകൻ ഏലീയാവി
നോടു പറഞ്ഞു, "ദൈവപുരുഷാ, 'വേഗം ഇറ
ങ്ങി വരിക!' എന്ന് രാജാവു പറയുന്നു."
12സേനാനായകനോടും അവന്റെ അൻ പതു
ഭടന്മാരോടും ഏലീയാവു പറഞ്ഞു, "ഞാൻ
ദൈവപുരുഷനാണെങ്കിൽ സ്വർഗ്ഗത്തിൽ
നിന്നും അഗ്നി വന്ന് നിന്നെയും നിന്റെ
അൻപതുഭടന്മാരെയും നശിപ്പിക്കട്ടെ!"
അനന്തരം ദൈവത്തിന്റെ അഗ്നി സ്വർഗ്ഗ
ത്തിൽനിന്നും താഴേക്കു വരികയും സേനാനായ
കനേയും അവന്റെ അൻപതു ഭടന്മാരെയും
നശിപ്പിക്കുകയും ചെയ്തു.
13അഹസ്യാവ് മൂന്നാമതൊരു സേനാനായക
നെയും അൻപതു ഭടന്മാരെയും ഏലീയാ
വിന്റെ അടുത്തേക്കയച്ചു. മൂന്നാമത്തെ സേനാ
നായകനും അൻപതു ഭടന്മാരും ഏലീയാ
വിന്റെ അടുത്തെത്തി. സേനാനായകൻ
തന്റെ മുട്ടുകളിൽ വീണു. അയാൾ ഏലീയാവി
നോട് ഇങ്ങനെ യാചിച്ചു, "ദൈവപുരുഷാ,
ദയവായി എന്റെ ജീവനും അങ്ങയുടെ അൻ
പതു ദാസന്മാരുടെ ജീവനും അങ്ങയ്ക്ക് വില
പ്പെട്ടതായി കരുതണമെന്ന് ഞാനപേക്ഷി
ക്കുന്നു! 14ആദ്യത്തെ രണ്ടു സേനാനായകന്മാ
രെയും ഓരോരുത്തരുടെയും അൻപതു ഭടന്മാ
രേയും സ്വർഗ്ഗത്തിൽനിന്നുവന്ന അഗ്നി നശി
പ്പിച്ചു. എന്നാൽ ഇപ്പോൾ ഞങ്ങളോടു കരുണ
യുണ്ടായി ഞങ്ങളെ ജീവിക്കാൻ അനുവദിക്കേ
ണമേ!"
15യഹോവയുടെ ദൂതൻ, ഏലീയാവിനോടു
പറഞ്ഞു, "സേനാനായകനോടൊപ്പം പോകു
ക. അവനെ ഭയപ്പെടേണ്ടതില്ല." അതിനാൽ
ഏലീയാവ് സേനാനായകനോടോപ്പം അഹ
സ്യാരാജാവിനെ കാണാൻ പോയി.

16ഏലീയാവ് അഹസ്യാവിനോടു പറഞ്ഞു,
"യിസ്രായേലിൽ ഒരു ദൈവമുണ്ട്. പിന്നെന്തി
നാണ് നീ എക്രോനിലെ ദേവനായ ബാൽ
സെബൂബിനോടു ചോദ്യങ്ങളുമായി ദൂത
ന്മാരെ അയച്ചത്? നീ ഇങ്ങനെ ചെയ്തതിനാൽ
നിനക്കു നിന്റെ കിടക്കയിൽനിന്നും എഴുന്നേ
ൽക്കാനാവില്ല. നീ മരിക്കും!"

### യോരാം അഹസ്യാവിന്റെ സ്ഥാനം ഏറ്റെടുക്കുന്നു

17യഹോവ ഏലീയാവിലൂടെ പറഞ്ഞതു
പോലെതന്നെ അഹസ്യാവ് മരിച്ചു. അഹസ്യാ
വിന് പുത്രനുണ്ടായിരുന്നില്ല. അതിനാൽ അഹ
സ്യാവിനു ശേഷം യോരാം പുതിയ രാജാ
വായി. യെഹൂദയിലെ രാജാവും യെഹോശാ
ഫാത്തിന്റെ പുത്രനുമായ യെഹോരാം ഭരണ
മാരംഭിച്ചതിന്റെ രണ്ടാം വർഷമായിരുന്നു അത്.
18അഹസ്യാവിന്റെ മററു പ്രവൃത്തികൾ 'യി
സ്രായേൽരാജാക്കന്മാരുടെ ചരിത്രം' എന്ന
ഗ്രന്ഥത്തിലെഴുതിയിട്ടുണ്ട്.

### യഹോവ ഏലീയാവിനെ കൊണ്ടുപോകുന്നു

2 യഹോവ ഏലീയാവിനെ ഒരു ചുഴലിക്കാ
റ്റിലൂടെ സ്വർഗ്ഗത്തിലേക്കു കൊണ്ടുപോകു
വാനുള്ള സമയമടുത്തു. ഏലീയാവ് എലീശ
യോടൊപ്പം ഗിൽഗാലിലേക്കു പോയി.
2ഏലീയാവ് എലീശയോടു പറഞ്ഞു, "ദയ
വായി ഇവിടെ തങ്ങുക. കാരണം, ബേഥേലി
ലേക്കു പോകുവാൻ യഹോവ എന്നോടു പറ
ഞ്ഞു." എന്നാൽ എലീശാ പറഞ്ഞു, "ജീവി
ക്കുന്ന യഹോവയാണെ, നീയാണെ, ഞാൻ
നിന്നെ വിട്ടുപോകില്ല." അതിനാൽ രണ്ടു
പേരും ബേഥേലിലേക്കിറങ്ങിപ്പോയി.
3ബേഥേലിലുള്ള പ്രവാചകന്മാരുടെ സംഘം
എലീശയുടെ അടുത്തേക്കുവന്ന് അവനോടു
ചോദിച്ചു, "യഹോവ നിന്റെ യജമാനനെ
ഇന്ന് നിന്നിൽനിന്നും കൊണ്ടുപോകുമെന്ന്
നിനക്കറിയാമോ?" എലീശ പറഞ്ഞു, "ഉവ്വ്,
എനിക്കതറിയാം. അതേപ്പററി ഒന്നും പറയേണ്ട."
4ഏലീയാവ് എലീശയോടു പറഞ്ഞു, "ദയ
വായി ഇവിടെ തങ്ങുക. യെരീഹോവിലേക്കു
പോകുവാൻ യഹോവ എന്നോടു പറഞ്ഞിരി
ക്കുന്നു."

എന്നാൽ എലീശാ പറഞ്ഞു, "യഹോവയാ
ണെ സത്യം നിന്നെ ഞാൻ വിട്ടുപോകില്ല!"
അങ്ങനെ അവർ രണ്ടുപേരും യെരീഹോവി
ലേക്കു പോയി. 5യെരീഹോവിലെ പ്രവാചക
സംഘം എലീശയുടെ അടുത്തുവന്ന് അവ
നോടു ചോദിച്ചു, "യഹോവ നിന്റെ യജമാ
നനെ ഇന്ന് നിന്റെയടുക്കൽനിന്നും കൊണ്ടു
പോകുമെന്നത് നിനക്കറിയില്ലേ?"

എലീശാ മറുപടി പറഞ്ഞു, "ഉവ്വ്, എനിക്കത
റിയാം. അതേപ്പററി ഒന്നും പറയേണ്ട." 6ഏലീ
യാവ് എലീശയോടു പറഞ്ഞു, "ദയവായി
ഇവിടെ തങ്ങുക. കാരണം, യോർദ്ദാൻനദിയി
ലേക്കു പോകുവാൻ യഹോവ എന്നോടു പറ
ഞ്ഞിരിക്കുന്നു."

എലീശാ മറുപടി പറഞ്ഞു, "ജീവിക്കുന്ന
യഹോവയാണെ, നീയാണെ ഞാൻ സത്യം
ചെയ്യുന്നു. നിന്നെ വിട്ട് ഞാനെങ്ങും പോകി
ല്ല!" അങ്ങനെ അവർ രണ്ടുപേരും യാത്ര തുട
ർന്നു.

7പ്രവാചകസംഘത്തിൽനിന്നും അൻപതു
പേർ അവരെ പിന്തുടർന്നിരുന്നു. ഏലീയാവും
എലീശയും യോർദ്ദാൻനദിയ്ക്കടുത്തു നിന്നു.
അൻപതുപേർ അവരിൽനിന്നും വളരെ അക
ലെയും നിന്നു. 8ഏലീയാവ് തന്റെ കുപ്പായം
അഴിക്കുകയും അതു മടക്കി അതുകൊണ്ട് വെള്ള
ത്തിൽ അടിക്കുകയും ചെയ്തു. വെള്ളം ഇട
ത്തോട്ടും വലത്തോട്ടും വേർപിരിഞ്ഞു.
അപ്പോൾ ഏലീയാവും എലീശയും കരപ്രദേശ
ത്തുകൂടെ നദി കടന്നു.
9അവർ നദി കടന്നതിനുശേഷം ഏലീയാവ്
എലീശയോടു ചോദിച്ചു, "ദൈവം എന്നെ നി
ന്നിൽ നിന്നും കൊണ്ടുപോകുന്നതിനു മുമ്പ്
ഞാൻ നിനക്കെന്താണു ചെയ്തു തരേണ്ടത്?"
എലീശാ പറഞ്ഞു, "അങ്ങയുടെ ആത്മാ
വിന്റെ ഇരട്ടി പങ്ക് എന്നിലുണ്ടാവണം."
10ഏലീയാവു പറഞ്ഞു, "പ്രയാസമുള്ള ഒരു
കാര്യമാണു നീ ആവശ്യപ്പെട്ടത്. ഞാൻ നി
ന്നിൽനിന്നും എടുക്കപ്പെടുമ്പോൾ നീ എന്നെ
കണ്ടാൽ അത് സംഭവിക്കും. എന്നാൽ ഞാൻ
നിന്നിൽ നിന്നെടുക്കപ്പെടുമ്പോൾ നീ എന്നെ
കണ്ടില്ലെങ്കിൽ അങ്ങനെ സംഭവിക്കുകയുമില്ല."

### ദൈവം ഏലീയാവിനെ സ്വർഗ്ഗത്തിലേക്കെടുക്കുന്നു

11ഏലീയാവും എലീശയും വർത്തമാനം പറ
ഞ്ഞുകൊണ്ട് ഒരുമിച്ചു നടക്കുകയായിരുന്നു.
പെട്ടെന്ന് ഏതാനും കുതിരകളും ഒരു രഥവും
വന്ന് ഏലീയാവിനെ എലീശയിൽനിന്നും
വേർപെടുത്തി. കുതിരകളും രഥവും അഗ്നി
പോലെയായിരുന്നു! അനന്തരം ഏലീയാവ് ഒരു
ചുഴലിക്കാററിൽ സ്വർഗ്ഗത്തിലേക്കു പോയി.
12എലീശാ അതു കാണുകയും ഇങ്ങനെ
ആക്രോശിക്കുകയും ചെയ്തു, "എന്റെ പിതാ
വേ! എന്റെ പിതാവേ! യിസ്രായേലിന്റെ
രഥവും അവന്റെ കുതിരപ്പടയാളികളും!"
എലീശാ പിന്നീടൊരിക്കലും ഏലീയാവിനെ
കണ്ടില്ല. തന്റെ ദു:ഖം പ്രകടിപ്പിക്കാൻ
എലീശാ സ്വന്തം വസ്ത്രങ്ങൾ വലിച്ചു കീറി.
13ഏലീയാവിന്റെ കുപ്പായം നിലത്തു വീണത്
എലീശാ എടുത്തു. എലീശാ വെള്ളത്തിലടി
ച്ചുകൊണ്ടു പറഞ്ഞു, "ഏലീയാവിന്റെ ദൈവ
മായ യഹോവ എവിടെ?" 14എലീശാ വെള്ള
ത്തിൽ അടിച്ചപ്പോൾ വെള്ളം വേർതിരിഞ്ഞ്
ഇടത്തും വലത്തുമായി. അപ്പോൾ എലീശാ
നദികടന്നു പോയി.

### പ്രവാചകന്മാർ ഏലീയാവിനെ ആവശ്യപ്പെടുന്നു

15യെരീഹോവിലെ പ്രവാചകസംഘം എലീ
ശയെ കണ്ടപ്പോൾ പറഞ്ഞു, "ഏലീയാവിന്റെ
ആത്മാവിപ്പോൾ എലീശയിലുണ്ട്!" അവർ
എലീശയെ കാണാൻ വന്നു. അവർ എലീശ
യുടെ മുമ്പിൽ നിലത്തു നമസ്കരിച്ചു. 16അവർ
അവനോടു പറഞ്ഞു, "നോക്കൂ, നമുക്ക് ശക്ത
രായ അൻപതു ഭടന്മാരുണ്ട്. ദയവായി അങ്ങ
യുടെ യജമാനനെ തേടി പോകാൻ അവരെ
അനുവദിച്ചാലും. യഹോവയുടെ ആത്മാവ്
അവനെ എടുത്തുകൊണ്ടുപോയി ഏതെങ്കിലും
പർവ്വതത്തിന്മേലോ താഴ്വരയിലോ ഇട്ടി
രിക്കാം."

പക്ഷേ എലീശാ മറുപടി പറഞ്ഞു, "വേണ്ട,
ഏലീയാവിനെ തെരഞ്ഞ് ആരെയും അയയ്ക്ക
രുത്!"
17എലീശയ്ക്കു ദേഷ്യം വരുന്നതുവരെ അവർ
അവനോടു യാചിച്ചു. അനന്തരം എലീശാ

പറഞ്ഞു, "കൊള്ളാം, ഏലീയാവിനെ തെര
ഞ്ഞ് ആളുകളെ അയയ്ക്കുക."
പ്രവാചകസംഘം ഏലീയാവിനെ തെരഞ്ഞ്
അൻപതു പേരെ അയച്ചു. മൂന്നുദിവസം തെര
ഞ്ഞെങ്കിലും അവർക്ക് ഏലീയാവിനെ കണ്ടെ
ത്താനായില്ല. 18അതിനാൽ അവർ എലീശാ
താമസിച്ചിരുന്ന യെരീഹോവിലേക്കു പോയി.
തങ്ങൾക്ക് ഏലീയാവിനെ കണ്ടെത്താനായി
ല്ലെന്ന് അവർ അവനോടു പറഞ്ഞു. എലീശാ
അവരോട്, "പോകണ്ടെന്ന് ഞാൻ നിങ്ങളോടു
പറഞ്ഞതാണ്" എന്നു പറഞ്ഞു.

## എലീശാ വെള്ളത്തെ നല്ലതാക്കുന്നു

19നഗരവാസികൾ എലീശയോടു പറഞ്ഞു,
"പ്രഭോ, ഈ നഗരം ഒരു നല്ല സ്ഥലത്താണെന്ന്
അങ്ങയ്ക്കു കാണാം. എന്നാൽ വെള്ളം ചീത്ത
യാണ്. അതുകൊണ്ടാണിവിടെ വിളവുകൾ
വളരാത്തത്." 20എലീശാ പറഞ്ഞു, "എനിക്ക്
ഒരു പുതിയ പാത്രം കൊണ്ടുതരിക. അതിൽ
കുറേ ഉപ്പും ഇടണം."
ജനങ്ങൾ പാത്രം കൊണ്ടുവന്ന് എലീശയ്ക്കു
കൊടുത്തു. 21വെള്ളം ഭൂമിയിൽനിന്നും ഒഴു
കാൻ തുടങ്ങുന്നിടത്തേക്കു എലീശാ പോയി.
എലീശാ ഉപ്പ് വെള്ളത്തിലേക്കെറിഞ്ഞു. അവൻ
പറഞ്ഞു, "യഹോവ ഇപ്രകാരം പറയുന്നു,
'ഞാൻ ഈ വെള്ളത്തെ ശുദ്ധമാക്കുന്നു! ഇപ്പോൾ
മുതൽ ഈ വെള്ളം ഏതെങ്കിലും മരണത്തിനോ
ഭൂമിയിൽ വിളവുകൾ വളരാതിരിക്കുന്നതിനോ
ഇടയാക്കുകയില്ല.' "22വെള്ളം ശുദ്ധമായി.
വെള്ളം ഇന്നും നല്ലതു തന്നെ. എലീശാ പറ
ഞ്ഞതു പോലെയാണതു സംഭവിച്ചത്.

## ചില കുട്ടികൾ എലീശയെ പരിഹസിക്കുന്നു

23എലീശാ ആ നഗരത്തിൽനിന്നും ബേഥേ
ലിലേക്കു പോയി. എലീശാ മലകയറി നഗര
ത്തിലേക്കു പോകവേ ഏതാനും ആൺകുട്ടികൾ
നഗരത്തിൽനിന്നും ഇറങ്ങി വരുന്നുണ്ടായിരുന്നു.
അവർ എലീശയെ പരിഹസിക്കാൻ തുടങ്ങി.
അവർ അവനോടു പറഞ്ഞു, "മൊട്ടത്തലയാ
കയറിപ്പോകൂ! മൊട്ടത്തലയാ കയറിപ്പോകൂ!"

24എലീശാ തിരിഞ്ഞു നോക്കിയപ്പോൾ അവ
രെ കണ്ടു. അവർക്കു നാശം വരുത്താൻ അവൻ
യഹോവയോടപേക്ഷിച്ചു. അപ്പോൾ രണ്ടു കര
ടികൾ കാട്ടിനുള്ളിൽനിന്നു ചാടിവന്ന് കുട്ടി
കളെ ആക്രമിച്ചു. നാല്പത്തിരണ്ടു ബാലന്മാ
രാണ് കരടികളാൽ കടിച്ചുകീറപ്പെട്ടത്.
25എലീശാ ബേഥേൽ വിട്ട് കർമ്മേൽപർവ്വത
ത്തിലേക്കുപോയി. അവിടെനിന്നും എലീശാ
ശമര്യയിലേക്കു മടങ്ങി.

## യെഹോരാം യിസ്രായേൽരാജാവാകുന്നു

3 ആഹാബിന്റെ പുത്രനായ യെഹോരാം ശമ
ര്യയിൽ യിസ്രായേലിന്റെമേൽ രാജാവാ
യി. യെഹോശാഫാത്ത് യെഹൂദയിലെ രാജാ
വായതിന്റെ പതിനെട്ടാം വർഷം അവൻ ഭരണ
മാരംഭിച്ചു. യെഹോരാം പന്ത്രണ്ടു വർഷം ഭരണം
നടത്തി. 2യഹോവയുടെ ദൃഷ്ടിയിൽ തിന്മ
യായ കാര്യങ്ങൾ യെഹോരാം ചെയ്തു. പക്ഷേ
യെഹോരാം തന്റെ പിതാവിനെയോ മാതാ
വിനെയോ പോലെ ആയിരുന്നില്ല. എന്തെ
ന്നാൽ ബാലിനെ ആരാധിക്കാൻ തന്റെ പിതാ
വു നിർമ്മിച്ച തൂണ് അവൻ നീക്കം ചെയ്തു.
3എന്നാൽ നെബാത്തിന്റെ പുത്രനായ യൊ
രോബെയാം ചെയ്ത പാപങ്ങൾ അവൻ തുട
ർന്നു. യൊരോബെയാം യിസ്രായേലുകാരെ
ക്കൊണ്ടും പാപം ചെയ്യിച്ചു. യെഹോരാം, യൊ
രോബെയാമിന്റെ പാപങ്ങൾ ഉപേക്ഷിച്ചില്ല.

## മോവാബ് യിസ്രായേലിന്റെ ഭരണത്തിൽ നിന്നും വേർപെട്ടു പോകുന്നു

4മേശെ ആയിരുന്നു മോവാബിലെ രാജാവ്.
മേശെയ്ക്കു നിരവധി ആടുകളുണ്ടായിരുന്നു.
ഒരു ലക്ഷം കുഞ്ഞാടുകളുടെയും ഒരു ലക്ഷം
ആണാടുകളുടെയും രോമം മേശെ യിസ്രായേൽ
രാജാവിനു നൽകി. 5പക്ഷേ ആഹാബു മരിച്ച
പ്പോൾ മോവാബിലെ രാജാവ് യിസ്രായേൽ
രാജാവിന്റെ ഭരണത്തിൻ കീഴിൽ നിന്നും വേർ
പെട്ടു പോയി.
6അനന്തരം യെഹോരാംരാജാവ് ശമര്യയിൽ
നിന്നും പോവുകയും സകല യിസ്രായേൽജന
തയേയും വിളിച്ചുകൂട്ടുകയും ചെയ്തു. 7യെ
ഹോരാം യെഹൂദയിലെ രാജാവായ യെഹോ
ശാഫാത്തിന്റെയടുത്തേക്കു ദൂതന്മാരെ അയ
ച്ചു. യെഹോരാം പറഞ്ഞു, "മോവാബിലെ
രാജാവ് എന്റെ ഭരണത്തിൻ കീഴിൽനിന്നും
വിട്ടശു പോയി. മോവാബിനോടു യുദ്ധംചെ
യ്യാൻ താങ്കൾ എന്നെ സഹായിക്കുമോ?"
യെഹോശാഫാത്തു പറഞ്ഞു, "ശരി. ഞാൻ
താങ്കളോടൊപ്പം വരാം. നമുക്ക് ഒരൊറ്റ സൈന്യ
മായി സംഘടിക്കാം; എന്റെ ജനങ്ങൾ താങ്ക
ളുടെ ജനങ്ങളെപ്പോലെയും എന്റെ കുതിരകൾ
താങ്കളുടെ കുതിരകളെപ്പോലെയും ആയിരി
ക്കട്ടെ."

## മൂന്നു രാജാക്കന്മാർ എലീശയോടു ഉപദേശമാരായുന്നു

8യെഹോശാഫാത്ത് യെഹോരാമിനോടു
ചോദിച്ചു, "നമ്മൾ ഏതു വഴിക്കാണു പോകേ
ണ്ടത്?" യെഹോരാം മറുപടി പറഞ്ഞു, "എദോ
മിലെ മരുഭൂമിയിലൂടെയാവണം നമ്മൾ പോകേ
ണ്ടത്."
9അതിനാൽ യിസ്രായേൽരാജാവ് യെഹൂദ
യിലെയും എദോമിലെയും രാജാക്കന്മാരോ
ടൊപ്പം പോയി. അവർ ഏഴു ദിവസത്തോളം
യാത്ര ചെയ്തു. സൈന്യത്തിനും അവരുടെ
മൃഗങ്ങൾക്കും ആവശ്യമുള്ളത്ര വെള്ളം ഉണ്ടായി
രുന്നില്ല. 10അവസാനം യിസ്രായേൽരാജാവു
പറഞ്ഞു, "ഓ! മോവാബ്യർ നമ്മെ തോല്പിക്കുന്ന
തിന് യഹോവ നമ്മൾ മൂന്നു രാജാക്കന്മാരെയും
ഒന്നിച്ചു കൂട്ടിയിരിക്കുന്നു!"
11എന്നാൽ യെഹോശാഫാത്തു പറഞ്ഞു,
"തീർച്ചയായും യഹോവയുടെ പ്രവാചകന്മാ
രിലൊരാൾ ഇവിടെയുണ്ട്. നമ്മൾ ചെയ്യേണ്ട
തെന്താണെന്നാണു യഹോവ പറയുന്നതെന്ന്
നമുക്കവനോടു ചോദിക്കാം." യിസ്രായേൽ
രാജാവിന്റെ ഭൃത്യന്മാരിലൊരുവൻ പറഞ്ഞു,
"ശാഫാത്തിന്റെ പുത്രനായ എലീശാ ഇവി
ടുണ്ട്. എലീശാ ഏലീയാവിന്റെ ദാസനായി
രുന്നു."
12യെഹോശാഫാത്തു പറഞ്ഞു, "യഹോവ
യുടെ വാക്ക് എലീശയോടൊപ്പമുണ്ട്!" അതി
നാൽ യിസ്രായേൽരാജാവായ യെഹോരാം,
യെഹോശാഫാത്ത്, എദോമിലെ രാജാവ്
എന്നിവർ എലീശയെ കാണാൻ ഇറങ്ങിപ്പുറ
പ്പെട്ടു. 13യിസ്രായേൽരാജാവായ യെഹോരാമി
നോടു എലീശാ പറഞ്ഞു, "നിനക്ക് എന്നിൽ
നിന്നെന്താണു വേണ്ടത്! നിന്റെ പിതാവി

ൻെറയും മാതാവിൻെറയും പ്രവാചകന്മാരുടെ
അടുത്തേക്കു ചെല്ലുക!”
യിസ്രായേൽരാജാവ് എലീശയോടു പറ
ഞ്ഞു, “ഞങ്ങളെ മൂന്നു രാജാക്കന്മാരെയും വിളി
ച്ചു കൂട്ടിയിട്ട് ഞങ്ങളെ തോല്പിക്കാൻ യഹോവ
അവരെ അനുവദിക്കുന്നതു കൊണ്ടാണ് ഞങ്ങൾ
അങ്ങയെ സമീപിച്ചത്. ഞങ്ങൾക്ക് അങ്ങയുടെ
സഹായം വേണം.”
14എലീശാ പറഞ്ഞു, “യെഹൂദയിലെ രാജാ
വായ യെഹോശാഫാത്തിനെ ഞാൻ ആദരിക്കു
കയും സർവ്വശക്തനായ യഹോവയെ ഞാൻ
സേവിക്കുകയും ചെയ്യുന്നു. ജീവിക്കുന്ന അവ
നാണ സത്യം, ഞാൻ നിങ്ങളോടു സത്യമായി
പറയട്ടെ, യെഹൂദാരാജാവായ യെഹോശാ
ഫാത്ത് ഇവിടെയില്ലായിരുന്നെങ്കിൽ നിന്നെ
ഞാൻ നോക്കുകയോ പരിഗണിക്കുകയോ പോ
ലുമില്ലായിരുന്നു. 15എന്നാൽ കിന്നരം വായി
ക്കുന്ന ഒരാളെ ഇപ്പോൾ എൻെറയടുത്തു
കൊണ്ടുവരിക.”
അയാൾ കിന്നരം വായിച്ചപ്പോൾ യഹോവ
യുടെ ശക്തി എലീശയുടെമേൽ വന്നു. 16അ
പ്പോൾ എലീശാ പറഞ്ഞു, “യഹോവ പറയു
ന്നത് ഇതാണ്: താഴ്വരയിൽ കുഴികളുണ്ടാക്കുക.
17യഹോവ പറയുന്നത് ഇതാണ്: നീ കാറ്റോ
മഴയോ കാണുകയില്ല. പക്ഷേ ആ താഴ്വരയിൽ
വെള്ളം നിറയും. അപ്പോൾ നിനക്കും നിൻെറ
പശുക്കൾക്കും മറ്റു മൃഗങ്ങൾക്കും കുടിക്കാൻ
വെള്ളമുണ്ടാകും. 18യഹോവയ്ക്ക് അതൊരു
നിസ്സാരകാര്യമാണ്. മോവാബ്യരെ തോല്പി
ക്കാനും അവൻ നിങ്ങളെ അനുവദിക്കും. 19ശക്ത
മായ എല്ലാ നഗരങ്ങളെയും നന്മനിറഞ്ഞ എല്ലാ
നഗരങ്ങളെയും നിങ്ങൾ ആക്രമിക്കും, എല്ലാ
നല്ല മരങ്ങളും നിങ്ങൾ വെട്ടിയിടും. ജല
ത്തിൻെറ എല്ലാ ഉറവകളും നിങ്ങൾ തടയും.
എല്ലാ നല്ല വയലുകളും നിങ്ങൾ കല്ലുകളെ
റിഞ്ഞു നശിപ്പിക്കും.”
20പ്രഭാതത്തിൽ, പ്രഭാതബലിക്കുള്ള സമയ
ത്ത് എദോമിൽനിന്നുള്ള വഴിയിലൂടെ ഒഴുകി
വന്ന വെള്ളം കൊണ്ട് താഴ്വര നിറഞ്ഞു.
21രാജാക്കന്മാർ തങ്ങൾക്കെതിരെ യുദ്ധത്തിനു
വരുന്നതായി മോവാബുകാർ കേട്ടു. അതു
കൊണ്ട്, പടച്ചട്ടയണിയാൻ പ്രായമായ എല്ലാ
വരെയും മോവാബ്യർ വിളിച്ചു കൂട്ടി. അവർ
അതിർത്തിയിൽ യുദ്ധസന്നദ്ധരായി കാത്തു
നിന്നു. 22അന്നു രാവിലെ മോവാബുകാർ ഉണർ
ന്നെണീറ്റു. താഴ്വരയിലെ ജലം ഉദയസൂര്യ
ൻെറ കിരണങ്ങളേറ്റ് ചുമന്നിരുന്നത് മോവാബ്യ
ജനതയ്ക്കു രക്തം പോലെ തോന്നി. 23മോവാ
ബുകാർ പറഞ്ഞു, “രക്തത്തിലേക്കു നോക്കൂ!
രാജാക്കന്മാർ പരസ്പരം യുദ്ധം ചെയ്തതായി
രിക്കാം. അവർ തമ്മിൽ തമ്മിൽ കൊന്നിരിക്കാം.
നമുക്ക് മൃതദേഹങ്ങളിൽ നിന്ന് വിലപിടിച്ച
സാധനങ്ങളെടുക്കാൻ പോകാം!”
24മോവാബ്യർ യിസ്രായേൽപാളയത്തി
ലേക്കു വന്നു. എന്നാൽ യിസ്രായേലുകാർ
മോവാബിലേക്കിറങ്ങി വന്ന് മോവാബ്യസേന
യെ ആക്രമിച്ചു. മോവാബ്യർ യിസ്രായേലുകാ
രിൽനിന്നും ഓടിയകന്നു. യിസ്രായേലുകാർ
അവരെ മോവാബിലേക്കു ഓടിച്ചു. 25യിസ്രാ
യേലുകാർ നഗരങ്ങളെ നശിപ്പിച്ചു. അവർ
മോവാബിലെ സമൃദ്ധമായ വയലുകളെല്ലാം
കല്ലെറിഞ്ഞു നശിപ്പിച്ചു. എല്ലാ ഉറവകളും
അവർ അടച്ചു. എല്ലാ നല്ല മരങ്ങളും അവർ
മുറിച്ചിട്ടു. കീർഹെരേശെത്തുവരെ യിസ്രായേ
ലുകാർ യുദ്ധം ചെയ്തു. ഭടന്മാർ കീർഹെരേശെ
ത്തിനെ വളയുകയും ആക്രമിക്കുകയും
ചെയ്തു!
26തനിക്കതൊരു കടുത്ത യുദ്ധമാണെന്ന്
മോവാബ്യ രാജാവ് മനസ്സിലാക്കി. അതിനാൽ
അവൻ വാളുകൾ ധരിച്ച എഴുന്നൂറുപേരെ, ശത്രു
സൈന്യത്തെ ഭേദിച്ച് എദോംരാജാവിനെ
വധിക്കാൻ നിയോഗിച്ചു. എന്നാൽ അവർക്കു
പ്രതിരോധം ഭേദിക്കാനോ എദോംരാജാവിനടു
ത്തെത്താനോ കഴിഞ്ഞില്ല. 27അനന്തരം മോവാ
ബിലെ രാജാവ് തൻെറ അനന്തരാവകാശി
യായ തൻെറ പുത്രനെ കൊണ്ടുപോയി. നഗര
ഭിത്തിയിൽ കൊണ്ടു വച്ച് മോവാബിലെ
രാജാവ് തൻെറ പുത്രനെ ഹോമയാഗമർപ്പിച്ചു.
അത് യിസ്രായേൽജനതയെ ഞെട്ടിക്കുകയും
അതിനാലവർ മോവാബുരാജാവിനെ വിട്ടു
പോവുകയും ചെയ്തു. അവർ തങ്ങളുടെ
സ്വന്തം നാട്ടിലേക്കു മടങ്ങി.

## ഒരു പ്രവാചകൻെറ വിധവ എലീശയോടു സഹായമഭ്യർത്ഥിക്കുന്നു

4 പ്രവാചകസംഘത്തിലെ ഒരാൾക്ക് ഒരു
ഭാര്യയുണ്ടായിരുന്നു. അയാളുടെ ഭാര്യ
എലീശയോടു അഭ്യർത്ഥിച്ചു, “എൻെറ ഭർത്താ
വ് അങ്ങയ്ക്ക് ഒരു ദാസനെപ്പോലെയായിരുന്നു.
ഇപ്പോൾ എൻെറ ഭർത്താവ് മരിച്ചിരിക്കുന്നു!
അവൻ യഹോവയെ ആദരിച്ചിരുന്നതായി
അങ്ങയ്ക്കറിയാം. എന്നാൽ അയാൾ ഒരാൾക്ക്
കുറെ പണം കടപ്പെട്ടിരുന്നു. ആ മനുഷ്യനാകട്ടെ
ഇപ്പോൾ എൻെറ കുട്ടികളെ പിടിച്ചു കൊണ്ടു
പോയി അടിമകളാക്കാനും വരുന്നു!”
2എലീശാ മറുപടി പറഞ്ഞു, “എനിക്കെ
ങ്ങനെ നിന്നെ സഹായിക്കാൻ കഴിയും? പറ
യൂ, നിൻെറ വീട്ടിൽ എന്തൊക്കെ സാധനങ്ങളു
ണ്ട്?” സ്ത്രീ പറഞ്ഞു, “ഒലീവെണ്ണ ഒഴിച്ചുവ
യ്ക്കുന്ന ഒരു ഭരണിയല്ലാതെ എൻെറ വീട്ടിൽ
യാതൊന്നുമില്ല.” 3അപ്പോൾ എലീശാ പറ
ഞ്ഞു, “പോയി നിൻെറ അയൽക്കാരിൽനിന്നും
ശൂന്യമായ ധാരാളം പാത്രങ്ങൾ കടം വാങ്ങി
ക്കൊണ്ടുവരിക. 4എന്നിട്ടു നിൻെറ വീട്ടിലേക്കു
പോയി കതകടയ്ക്കുക. നീയും നിൻെറ പുത്ര
ന്മാരും മാത്രമേ വീട്ടിലുണ്ടാകാവൂ. എന്നിട്ട് ഈ
പാത്രങ്ങളിലെല്ലാം എണ്ണ ഒഴിക്കുക. പാത്രങ്ങ
ളെല്ലാം നിറച്ച് വേറെ ഒരു സ്ഥലത്തു വയ്ക്കുക!”
5അതിനാൽ അവൾ എലീശയുടെ അടുത്തു
നിന്നും പോയി തൻെറ വീട്ടിനുള്ളിൽ കയറി
കതകടച്ചു. അവളും അവളുടെ പുത്രന്മാരും
മാത്രമേ വീട്ടിനുള്ളിലുണ്ടായിരുന്നുള്ളൂ. അവ
ളുടെ പുത്രന്മാർ അവളുടെ അടുത്തേക്കു പാത്ര
ങ്ങൾ കൊണ്ടുവരികയും അവൾ അവയിൽ
എണ്ണ നിറയ്ക്കുകയും ചെയ്തു. 6അനേകം
പാത്രങ്ങൾ അവൾ നിറച്ചു. ഒടുവിൽ അവൾ
തൻെറ പുത്രനോടു പറഞ്ഞു, “ഇനിയും പാത്രം
കൊണ്ടുവരിക!”
പക്ഷേ എല്ലാ പാത്രങ്ങളും നിറഞ്ഞിരുന്നു.
പുത്രന്മാരിലൊരാൾ അവളോടു പറഞ്ഞു,
“ഇനി പാത്രങ്ങളൊന്നുമില്ല!” അപ്പോൾ ഭരണി
യിലെ എണ്ണയും തീർന്നിരുന്നു!
7സ്ത്രീ തിരിച്ചു വന്ന് ദൈവപുരുഷനോടു
കാര്യം പറഞ്ഞു. എലീശാ അവളോടു പറഞ്ഞു,
“പോയി എണ്ണ വിറ്റു നിൻെറ കടം വീട്ടുക.
എണ്ണ വിറ്റു കടം വീട്ടിയതിനുശേഷം മിച്ചമുള്ള
പണംകൊണ്ട് നിനക്കും പുത്രന്മാർക്കും
ജീവിക്കാം.”

### എലീശയ്ക്ക് ഒരു ശൂനേംകാരി മുറി നൽകുന്നു

8ഒരു ദിവസം എലീശാ ശൂനേമിലേക്കു
പോയി. ശൂനേമിൽ ഒരു പ്രധാനപ്പെട്ട സ്ത്രീ
ജീവിച്ചിരുന്നു. അവൾ എലീശയെ തടഞ്ഞു
നിർത്തി തന്റെ വീട്ടിൽനിന്നും ഭക്ഷണം കഴി
ക്കാൻ ആവശ്യപ്പെട്ടു. അതിനാൽ, അതിലെ
കടന്നുപോകുമ്പോഴൊക്കെ എലീശാ അവിടെ
തങ്ങി ഭക്ഷണം കഴിച്ചിരുന്നു.

9ആ സ്ത്രീ അവളുടെ ഭർത്താവിനോടു പറ
ഞ്ഞു, "നോക്കൂ, എല്ലായ്പോഴും നമ്മുടെ വീടി
നെ കടന്നുപോകുന്ന എലീശാ ദൈവത്തിന്റെ
ഒരു വിശുദ്ധനാണെന്നു ഞാനറിയുന്നു. 10ദയ
വായി എലീശയ്ക്കു വേണ്ടി ഒരു ചെറിയ മുറി
ഉണ്ടാക്കിയാലും, ആ മുറിയിൽ നമുക്കൊരു കട്ടി
ലൊരുക്കാം. ഒരു മേശ, കസേര, വിളക്കുകാൽ
എന്നിവയും തയ്യാറാക്കാം. അപ്പോൾ, നമ്മുടെ
വീട്ടിലേക്കു വരുമ്പോഴൊക്കെ അവന് ആ മുറി
ഉപയോഗിക്കാം."

11ഒരു ദിവസം എലീശാ ആ സ്ത്രീയുടെ
വീട്ടിൽ വന്നു. അവൻ ആ മുറിയിലേക്കു
പോയി അവിടെ വിശ്രമിച്ചു. 12എലീശാ
തന്റെ ദാസനായ ഗേഹസിയോടു പറഞ്ഞു,
"ആശൂനേം കാരിയെ വിളിക്കൂ."

ഭൃത്യൻ ശൂനേംകാരിയെ വിളിക്കുകയും അ
വൾ എലീശയുടെ മുമ്പിൽ വരികയും ചെയ്തു.
13എലീശാ തന്റെ ദാസനോടു പറഞ്ഞു,
"ഇപ്പോൾ ഈ സ്ത്രീയോടു പറയുക, 'ഞങ്ങളെ
നീ ആവുന്നത്ര നന്നായി പരിചരിച്ചു. ഞങ്ങൾ
നിനക്ക് എന്താണു ചെയ്യേണ്ടത്? ഞങ്ങൾ നി
ന്നെപ്പറ്റി രാജാവിനോടു പറയണോ? അതോ
സേനാനായകനോടു പറയണോ?'" സ്ത്രീ മറു
പടി പറഞ്ഞു, "ഞാനിവിടെ എന്റെയാളുകൾ
ക്കിടയിൽ സന്തുഷ്ടയായി കഴിയുന്നു."

14എലീശാ ഗേഹസിയോടു പറഞ്ഞു, "അ
വൾക്ക് എന്തു ചെയ്തു കൊടുക്കാൻ നമ്മെക്കൊ
ണ്ടാകും?" ഗേഹസി മറുപടി പറഞ്ഞു, "എനി
ക്കറിയാം! അവൾക്ക് ഒരു പുത്രനില്ല. അവളുടെ
ഭർത്താവാണെങ്കിൽ വൃദ്ധനുമായി!" 15അപ്പോൾ
എലീശാ പറഞ്ഞു, "അവളെ വിളിക്കൂ." അതി
നാൽ ഗേഹസി ആ സ്ത്രീയെ വിളിച്ചു. അവൾ
വന്ന് വാതിൽക്കൽ നിന്നു. 16എലീശാ ആ സ്ത്രീ
യോടു പറഞ്ഞു, "അടുത്ത വസന്തത്തിൽ ഈ
സമയത്തോടെ നിനക്ക് നിന്റെ പുത്രനെ
പുണരാനാകും." അവൾ പറഞ്ഞു, "വേണ്ട
പ്രഭോ! ദൈവപുരുഷാ, എന്നോടു നുണ പറയ
രുതേ!"

### ശൂനേംകാരിക്ക് ഒരു പുത്രനുണ്ടാകുന്നു

17എന്നാൽ അവൾ ഗർഭവതിയായി. എലീ
ശാ പറഞ്ഞതുപോലെ തന്നെ അടുത്ത വസന്ത
കാലത്ത് അവൾ ഒരു പുത്രനു ജന്മമേകുകയും
ചെയ്തു. 18ബാലൻ വളർന്നു. ഒരു ദിവസം
ബാലൻ തന്റെ പിതാവിനെയും ധാന്യം കൊ
യ്യുന്നവരെയും കാണാൻ വയലിലേക്കിറങ്ങി
പ്പോയി. 19അവൻ തന്റെ പിതാവിനോടു പറ
ഞ്ഞു, "ഓ, എന്റെ തല! എന്റെ തല മുറിയു
ന്നേയ്!"

പിതാവ് തന്റെ ഭൃത്യനോടു പറഞ്ഞു, "അവ
നെ അവന്റെ അമ്മയുടെ അടുത്തേക്ക് എടു
ത്തു കൊണ്ടുപോവുക!" 20ഭൃത്യൻ, ബാലനെ
അവന്റെ അമ്മയുടെ അടുത്തേക്കു കൊണ്ടു
പോയി. അവൻ ഉച്ചവരെ അമ്മയുടെ മടിയിൽ
ഇരുന്നു. അനന്തരം അവൻ മരിച്ചു.

### ആ സ്ത്രീ എലീശയെ കാണാൻ പോകുന്നു

21ആ സ്ത്രീ ബാലനെ ദൈവപുരുഷന്റെ
കട്ടിലിൽ കിടത്തി. പിന്നെ ആ മുറിയുടെ
വാതിലടച്ച് അവൾ പുറത്തേക്കു പോയി.
22അവൾ തന്റെ ഭർത്താവിനെ വിളിച്ചു പറ
ഞ്ഞു, "ദയവായി ഭൃത്യന്മാരിൽ ഒരുവനെയും
ഒരു കഴുതയെയും എനിക്കു വിട്ടുതരിക. ഞാൻ
വേഗം ചെന്ന് ദൈവപുരുഷനെ കൂട്ടിക്കൊണ്ടു
വരാം."

23അവളുടെ ഭർത്താവു പറഞ്ഞു, "ദൈവ
പുരുഷനെ കാണാൻ ഇന്നു തന്നെ എന്തിനാണു
നീ പോകുന്നത്? ഇന്ന് അമാവാസിയോ ശബ്ബ
ത്തോ അല്ലല്ലോ." അവൾ പറഞ്ഞു, "വിഷമി
ക്കേണ്ട. എല്ലാം ശരിയാകും." 24അനന്തരം അവൾ
ഒരു കഴുതയ്ക്കു ജീനികെട്ടിയിട്ട് തന്റെ ഭൃത്യ
നോട് ഇങ്ങനെ പറഞ്ഞു, "വേഗമാകട്ടെ, നമു
ക്കുപോകാം! ഞാൻ പറയുമ്പോഴല്ലാതെ വേഗത
കുറയ്ക്കരുത്!" 25ദൈവപുരുഷനെ കാണാനായി
അവൾ കർമ്മേൽപർവ്വതത്തിലേക്കു പോയി.

ശൂനേംകാരി വളരെ അകലെ നിന്നേ വരു
ന്നത് എലീശാ കണ്ടു. എലീശാ തന്റെ ദാസ
നായ ഗേഹസിയോടു പറഞ്ഞു, "അതാ,
ശൂനേംകാരി! 26ദയവായി അവളെ കാണാൻ
ഓടിച്ചെല്ലുക! അവളോടു ചോദിക്കുക, 'എന്തു
പറ്റി? നിനക്കു സുഖമല്ലേ? നിന്റെ ഭർത്താ
വിനു സുഖമല്ലേ? നിന്റെ കുട്ടിക്കു സുഖ
മല്ലേ?'"

ഗേഹസി ശൂനേംകാരിയോട് ഇക്കാര്യങ്ങൾ
ചോദിച്ചു. അവൾ മറുപടി പറഞ്ഞു, "എല്ലാം
നന്നായിരിക്കുന്നു." 27എന്നാൽ ശൂനേംകാരി മല
കയറി ദൈവപുരുഷന്റെ അടുത്തേക്കു
പോയി. അവൾ അദ്ദേഹത്തിന്റെ കാലിൽ
തൊട്ടു വന്ദിച്ചു. ഗേഹസി അടുത്തുവന്ന്
ശൂനേംകാരിയെ വലിച്ചകറ്റാൻ ശ്രമിച്ചു. എ
ന്നാൽ ദൈവപുരുഷൻ ഗേഹസിയോടു പറ
ഞ്ഞു, "അവളെ ഒറ്റയ്ക്കു വിടുക! അവൾ വളരെ
ദു:ഖിതയാണ്. യഹോവയാകട്ടെ ഇതെപ്പറ്റി
എന്നോടു പറഞ്ഞുമില്ല. ഈ വാർത്ത യഹോവ
എന്നിൽനിന്നും മറയ്ക്കുന്നു."

28അനന്തരം ശൂനേംകാരി പറഞ്ഞു, "പ്രഭോ,
ഞാനൊരു പുത്രനെ ആവശ്യപ്പെട്ടില്ല. 'എന്നെ
കുടുക്കരുതേ!' എന്നാണങ്ങയോടു പറഞ്ഞത്!"

29അപ്പോൾ എലീശാ, ഗേഹസിയോടു പറ
ഞ്ഞു, "പുറപ്പെടാൻ തയ്യാറാകൂ. എന്റെ ഊന്നു
വടിയുമെടുത്തു പോവുക! ആരോടും സംസാ
രിക്കാൻ നിൽക്കരുത്! ആരെയെങ്കിലും കണ്ടാൽ
അയാളെ അഭിവാദ്യം ചെയ്യുവാൻ പോലും
പാടില്ല. അയാളോട് മറുപടിയൊന്നും പറയ
രുത്. എന്റെ ഊന്നുവടി കുട്ടിയുടെ മുഖത്തുവ
യ്ക്കുക." 30എന്നാൽ കുട്ടിയുടെ മാതാവു പറ
ഞ്ഞു, "ജീവിക്കുന്ന യഹോവയാണെ, അങ്ങാ
ണെ ഞാൻ സത്യം ചെയ്യുന്നു, അങ്ങയെക്കൂ
ടാതെ ഞാൻ പോവുകയില്ല!" അതിനാൽ
എലീശാ എഴുന്നേറ്റ് ശൂനേംകാരിയെ പിന്തു
ടർന്നു.

31എലീശയെയും ശൂനേംകാരിയേയുംകാൾ
മുമ്പേ ഗേഹസി ശൂനേംകാരിയുടെ വീട്ടിലെ
ത്തി. ഗേഹസി ഊന്നുവടി കുട്ടിയുടെ മുഖത്തു
വച്ചു. എന്നാൽ കുട്ടി ശബ്ദമുണ്ടാക്കുകയോ
എന്തെങ്കിലും കേട്ടതിന്റെ അടയാളങ്ങൾ കാട്ടു
കയോ ചെയ്തില്ല. അനന്തരം ഗേഹസി എലീ
ശയെ കാണാൻ മടങ്ങിവന്നു. ഗേഹസി എലീശ
യോടു പറഞ്ഞു, "കുട്ടി ഉണർന്നെണീറ്റില്ല!"

### ശൂനേംകാരിയുടെ പുത്രൻ പുനരുജ്ജീവിക്കുന്നു

32എലീശാ വീട്ടിനുള്ളിലേക്കു വന്നു. അവിടെ
കുട്ടി തന്റെ കട്ടിലിൽ മരിച്ചുകിടക്കുന്നുണ്ടായി
രുന്നു. 33എലീശാ മുറിക്കുള്ളിൽ കയറി കതക
ടച്ചു. എലീശയും കുട്ടിയും മാത്രമേ അപ്പോൾ
ആ മുറിയിലുണ്ടായിരുന്നുള്ളൂ. അപ്പോൾ എ
ലീശാ യഹോവയോടു പ്രാർത്ഥിച്ചു. 34എലീ
ശാ കട്ടിലിലേക്കു ചെന്ന് കുട്ടിയുടെമേൽ കിട
ന്നു. എലീശാ തന്റെ വായ് കുട്ടിയുടെ വാ
യോടു ചേർത്തുവച്ചു. തന്റെ കണ്ണ് കുട്ടിയുടെ
കണ്ണിനോടു ചേർത്തുവച്ചു. തന്റെ കൈകൾ
കുട്ടിയുടെ കൈകൾക്കുമേൽ വച്ചു. എലീശാ
കുട്ടിയുടെ മേൽ നിവർന്നു കിടന്നു. അപ്പോൾ
കുട്ടിയുടെ ശരീരം ചൂടുള്ളതായി.
35എലീശാ മുറിക്കുള്ളിൽനിന്നും പുറത്തു
വരികയും പുരയ്ക്കു ചുറ്റും നടക്കുകയും ചെ
യ്തു. അനന്തരം അവൻ മുറിക്കുള്ളിലേക്കു മട
ങ്ങിപ്പോവുകയും കുട്ടിക്കുമേൽ കിടക്കുകയും
ചെയ്തു. അപ്പോൾ കുട്ടി ഏഴുതവണ തുമ്മുക
യും തന്റെ കണ്ണുകൾ തുറക്കുകയും ചെയ്തു.
36എലീശാ ഗേഹസിയെ വിളിച്ചു പറഞ്ഞു,
“ശൂനേം കാരിയെ വിളിക്കുക!”
ഗേഹസി ശൂനേംകാരിയെ വിളിക്കുകയും
അവൾ എലീശയുടെ അടുത്തേക്കുവരികയും
ചെയ്തു. എലീശാ പറഞ്ഞു, “നിന്റെ കുഞ്ഞി
നെ എടുത്തുകൊള്ളൂ.” 37അപ്പോൾ ശൂനേംകാരി
മുറിക്കുള്ളിലേക്കു പോവുകയും എലീശയുടെ
കാൽക്കൽ നമസ്കരിക്കുകയും ചെയ്തു.
പിന്നെ തന്റെ പുത്രനെയുമെടുത്ത് അവൾ
പുറത്തേക്കു പോയി.

### എലീശയും വിഷമുള്ള പായസവും

38എലീശാ വീണ്ടും ഗിൽഗാലിലേക്കു വന്നു.
അവിടെ അപ്പോൾ ക്ഷാമമായിരുന്നു. പ്രവാ
ചക സംഘങ്ങൾ എലീശയ്ക്കു മുമ്പിൽ ഇരി
ക്കുന്നുണ്ടായിരുന്നു. എലീശാ തന്റെ ഭൃത്യനോടു
പറഞ്ഞു, “വലിയ കലം അടുപ്പത്തുവച്ച് പ്രവാ
ചക സംഘത്തിനു പായസമുണ്ടാക്കിക്കൊടു
ക്കുക. 39ഒരാൾ സസ്യങ്ങൾ പറിക്കാൻ പുറത്തു
വയലിലേക്കു പോയി. അവൻ ഒരു കാട്ടു വള്ളി
കണ്ടു. അവൻ അതിൽനിന്നും കാട്ടു കനികൾ
ശേഖരിച്ച് തന്റെ കുപ്പായത്തിന്റെ കീശക
ളിൽ നിറച്ചു. പിന്നെ അവൻ മടങ്ങി വന്ന്
ആ കായകൾ കലത്തിലിട്ടു. എന്നാൽ അവ
എത്തരത്തിലുള്ള കായകളാണെന്ന് പ്രവാചക
ന്മാരുടെ സംഘം അറിഞ്ഞിരുന്നില്ല.
40അനന്തരം അവർ കുറേ പായസമെടുത്ത്
ചിലർക്ക് കഴിക്കാൻ നൽകി. എന്നാൽ പായ
സം കഴിക്കാനാരംഭിച്ചപ്പോൾ അവർ എലീശ
യോടു വിളിച്ചു പറഞ്ഞു, “ദൈവപുരുഷാ!
കലത്തിൽ വിഷം കലർന്നിട്ടുണ്ട്!” ആ ഭക്ഷണം
ഭക്ഷ്യയോഗ്യമല്ലാത്തതിനാൽ അവർക്കതു കഴി
ക്കാനായില്ല. 41എന്നാൽ എലീശാ പറഞ്ഞു,
“അല്പം മാവു കൊണ്ടുവരൂ.” അവർ എലീശയ്ക്ക്
മാവു കൊണ്ടുവന്നു കൊടുക്കുകയും അത് കല
ത്തിലിടുകയും ചെയ്തു. അപ്പോൾ എലീശാ
പറഞ്ഞു,“ പായസം അവർക്ക് കഴിക്കാനായി
വിളമ്പിക്കൊടുക്കുക. ”പായസത്തിന് യാ
തൊരു തകരാറും ഉണ്ടായിരുന്നില്ലതാനും!

### പ്രവാചകസംഘത്തെ എലീശാ തീറ്റുന്നു

42ബാൽ-ശാലീശയിൽനിന്നുള്ള ഒരാൾ
ദൈവപുരുഷന് ആദ്യത്തെ വിളവിൽനിന്നു
ണ്ടാക്കിയ അപ്പവുമായി വന്നു. യവം കൊണ്ടു
ണ്ടാക്കിയ ഇരുപത് അപ്പക്കഷണങ്ങളും ചാ
ക്കിൽ പുതിയ ധാന്യവും അയാൾ കൊണ്ടുവ
ന്നിരുന്നു. അപ്പോൾ എലീശാ പറഞ്ഞു, “ഈ
ഭക്ഷണം അവർക്കു കഴിക്കാനായി വിളമ്പുക.”
43എലീശയുടെ ശിഷ്യൻ ചോദിച്ചു, “എന്ത്?
ഇവിടെ നൂറു പേരുണ്ട്. ഇത്രയും ഭക്ഷണം
കൊണ്ട് അവർക്കെല്ലാവർക്കും എങ്ങനെ കൊടു
ക്കാനാവും?” എന്നാൽ എലീശാ പറഞ്ഞു,
“ഭക്ഷണം അവർക്കു കഴിക്കാൻ കൊടുക്കുക.
യഹോവ പറയുന്നു, ‘അവർ തിന്നാലും ഭക്ഷ
ണം മിച്ചം വരും.’”
44അപ്പോൾ എലീശയുടെ ഭൃത്യൻ ഭക്ഷണമെ
ടുത്ത് പ്രവാചകസംഘത്തിന്റെ മുമ്പിൽ
വച്ചു. പ്രവാചകന്മാർക്ക് വേണ്ടത്ര ഭക്ഷിക്കാനു
ണ്ടായിരുന്നു. പോരെങ്കിൽ ഭക്ഷണം മിച്ചവുമു
ണ്ടായിരുന്നു! യഹോവ പറഞ്ഞതു പോലെ
യാണതു സംഭവിച്ചത്.

### നയമാന്റെ പ്രശ്നം

5 അരാമിലെ രാജാവിന്റെ സേനാനായക
നായിരുന്നു നയമാൻ. അവൻ രാജാവിനു
വളരെ പ്രധാനപ്പെട്ടവനായിരുന്നു. അരാമിനെ
വിജയത്തിലേക്കു നയിക്കുവാൻ യഹോവ നയ
മാനെ ഉപയോഗിച്ചതിനാലാണ് അവൻ
രാജാവിനു പ്രിയങ്കരനായത്. മഹാനും കരുത്ത
നുമായിരുന്നുവെങ്കിലും നയമാനു കുഷ്ഠരോഗം
ബാധിച്ചിരുന്നു.
2യിസ്രായേലിൽ യുദ്ധം ചെയ്യാൻ അരാമ്യ
സേന അനേകം ഭടസംഘങ്ങളെ അയച്ചിരുന്നു.
ആ ഭടന്മാർ അനേകം പേരെ തങ്ങളുടെ അടിമ
കളാക്കാൻ പിടിച്ചു. ഒരിക്കൽ അവർ യിസ്രാ
യേലിൽനിന്നും ഒരു പെൺകുട്ടിയെ പടികൂടി.
ആ പെൺകുട്ടി നയമാന്റെ ഭാര്യയുടെ ദാസി
യായി. 3ഈ പെൺകുട്ടി നയമാന്റെ ഭാര്യ
യോടു പറഞ്ഞു, “എന്റെ യജമാനൻ ശമര്യ
യിൽ വസിക്കുന്ന പ്രവാചകനെ കാണണ
മെന്നു ഞാനാശിക്കുന്നു. നയമാന്റെ കുഷ്ഠം
ഭേദമാക്കാൻ ആ പ്രവാചകനു കഴിയും.”
4നയമാൻ തന്റെ യജമാനനായ അരാംരാജാ
വിന്റെ അടുത്തേക്കു പോയി. യിസ്രായേലു
കാരിയായ പെൺകുട്ടി പറഞ്ഞ കാര്യങ്ങൾ
നയമാൻ അരാമിലെ രാജാവിനോടു പറഞ്ഞു.
5അപ്പോൾ അരാമിലെ രാജാവു പറഞ്ഞു,
“ഇപ്പോൾ പോകൂ. ഞാൻ യിസ്രായേൽരാജാ
വിന് ഒരു കത്തയയ്ക്കുകയും ചെയ്യാം.”
അതിനാൽ നയമാൻ യിസ്രായേലിലേക്കു
പോയി. നയമാൻ ഏതാനും കാഴ്ച വസ്തു
ക്കളും കയ്യിലെടുത്തു. എഴുന്നൂറ്റൻപതു പൗണ്ട്
വെള്ളിയും ആറായിരം കഷണം സ്വർണ്ണവും
പത്തുകൂട്ടം വസ്ത്രങ്ങളും നയമാൻ എടുത്തു.
6അരാമിലെ രാജാവ് യിസ്രായേൽരാജാവിനെ
ഴുതിയ കത്തും നയമാൻ കയ്യിലെടുത്തു. കത്ത്
ഇങ്ങനെയായിരുന്നു: “...എന്റെ ദാസനായ
നയമാനെ ഞാൻ അങ്ങയുടെ അടുത്തേക്കയ
യ്ക്കുന്നു എന്നു കാണിച്ചുകൊണ്ടുള്ള കത്താ
ണിത്. അവന്റെ കുഷ്ഠരോഗം ശമിപ്പിച്ചാലും.”
7ആ കത്തുവായിച്ചപ്പോൾ താൻ ദു:ഖിതനും
മനസ്സു തെറ്റിയവനാണെന്നും കാണിക്കാൻ
യിസ്രായേൽരാജാവ് തന്റെ വസ്ത്രങ്ങൾ
വലിച്ചു കീറി. യിസ്രായേൽ രാജാവു പറഞ്ഞു,
“ഞാൻ ദൈവമാണോ? അല്ല! ജീവനും മരണ
ത്തിനുംമേൽ എനിക്കൊരു ശക്തിയുമില്ല.
പിന്നെ, അരാംരാജാവ് എന്തുകൊണ്ടാണ്

കുഷ്ഠരോഗം ബാധിച്ച ഒരുവനെ സുഖപ്പെടു
ത്താൻ എൻെറയടുത്തേക്കയച്ചത്? ഇതേപ്പറ്റി
ആലോചിച്ചാൽ ഇതൊരു കെണിയാണെന്നു
നിങ്ങൾക്കു കാണാനാവും. അരാമിലെ രാജാവ്
ഒരു യുദ്ധം തുടങ്ങാൻ ശ്രമിക്കുകയാണ്!"
8യിസ്രായേൽരാജാവിൻെറ മനസ്സു കുഴയു
കയും അയാൾ തൻെറ വസ്ത്രങ്ങൾ കീറുകയും
ചെയ്തുവെന്ന് ദൈവപുരുഷനായ എലീശാ
കേട്ടു. രാജാവിന് എലീശാ ഈ സന്ദേശമയച്ചു:
"അങ്ങെന്തിനാണങ്ങയുടെ വസ്ത്രങ്ങൾ കീറി
യത്? നയമാൻ എൻെറ അടുത്തേക്കു വരട്ടെ.
അപ്പോൾ യിസ്രായേലിൽ ഒരു പ്രവാചകനുള്ള
കാര്യം അയാളറിയും!"
9അതിനാൽ നയമാൻ തൻെറ കുതിരകളോടും
രഥങ്ങളോടുമൊപ്പം എലീശയുടെ ഗൃഹത്തിൽ
വരികയും വാതിൽക്കൽ കാത്തു നിൽക്കുകയും
ചെയ്തു. 10നയമാനൻെറയടുത്തേക്ക് എലീശാ
ഒരു ദൂതനെ അയച്ചു. ദൂതൻ പറഞ്ഞു, "പോയി
യോർദ്ദാൻനദിയിൽ ഏഴുതവണ കുളിക്കുക.
അപ്പോൾ നിൻെറ ത്വക്ക് സുഖപ്പെടുകയും നീ
ശുദ്ധിയുള്ളവനും വൃത്തിയുള്ളവനുമാവുകയും
ചെയ്യും."
11നയമാൻ കോപത്തോടെ അവിടുന്നു
പോയി. അവൻ പറഞ്ഞു, "എലീശാ കുറഞ്ഞ
പക്ഷം പുറത്തേക്കുവന്ന് എൻെറ മുമ്പിൽ നിൽ
ക്കുകയും അവൻെറ ദൈവമാകുന്ന യഹോ
വയെ വിളിക്കുകയും ചെയ്യുമെന്ന് ഞാൻ
കരുതി. അവൻ എൻെറ ശരീരത്തിനുമേൽ
തൻെറ കൈവീശി എൻെറ കുഷ്ഠം സുഖപ്പെടു
ത്തുമെന്നു ഞാൻ കരുതി! 12ദമ്മേശെക്കിലെ
നദികളായ അബാനയും പർപ്പരും യിസ്രായേ
ലിലെ എല്ലാ ജലാശയങ്ങളെയുംകാൾ ശ്രേഷ്ഠ
മാണ്! എന്തുകൊണ്ട് ദമ്മേശെക്കിലെ ആ ജലാ
ശയങ്ങളിൽ കുളിച്ച് എനിക്കു വൃത്തിയായി
ക്കൂടാ?" അതിനാൽ നയമാൻ തിരിച്ചുപോയി.
അവൻ വല്ലാതെ കോപിച്ചിരുന്നു!
13എന്നാൽ നയമാൻെറ ദാസന്മാർ അവനെ
സമീപിച്ച് അവനോടു സംസാരിച്ചു. അവർ
പറഞ്ഞു, "പിതാവേ, മഹത്തായ കാര്യങ്ങൾ
ചെയ്യാൻ പ്രവാചകൻ പറഞ്ഞിട്ടുണ്ടെങ്കിൽ
അങ്ങ് അതു ചെയ്യണം! അല്ലേ? അതിനാൽ
അനായാസമായ എന്തെങ്കിലും ചെയ്യാൻ
അവൻ നിന്നോടു പറഞ്ഞാൽ അതും അങ്ങു
ചെയ്യണം. 'കുളിക്കൂ, നീ ശുദ്ധനും വൃത്തിയുള്ളവ
നുമാകും' എന്നവൻ പറഞ്ഞു."
14അതിനാൽ ദൈവപുരുഷൻ പറഞ്ഞ കാര്യ
ങ്ങൾ നയമാൻ ചെയ്തു. നയമാൻ യോർദ്ദാൻ
നദിയിൽ ഏഴുതവണകുളിച്ച് ശുദ്ധനും വൃത്തി
യുള്ളവനുമായിത്തീർന്നു! ഒരു ശിശുവിൻെറ
തൊലി പോലെ മൃദുവായിത്തീർന്നു നയ
മാൻെറ തൊലി.
15നയമാനും അവൻെറ സംഘവും ദൈവപു
രുഷൻെറ അടുത്തേക്കു മടങ്ങിവന്നു. അവൻ
എലീശയുടെ മുമ്പിൽ നിന്നുകൊണ്ടു പറ
ഞ്ഞു, "ഇതാ, യിസ്രായേലിലല്ലാതെ ഭൂമിയി
ലൊരിടത്തും ദൈവമില്ലെന്ന് ഞാനറിയുന്നു!
ഇപ്പോൾ ദയവായി എൻെറ കാഴ്ചവസ്തു
സ്വീകരിച്ചാലും!" 16എന്നാൽ എലീശാ പറ
ഞ്ഞു, "ഞാൻ യഹോവയെ ശുശ്രൂഷിച്ചു. ജീവ
നുള്ള യഹോവയാണെ ഞാൻ സത്യം ചെയ്യു
ന്നു, ഒരു കാഴ്ച വസ്തുവും ഞാൻ സ്വീകരി
ക്കില്ല."
എലീശയെക്കൊണ്ട് കാഴ്ച വസ്തു സ്വീകരി
പ്പിക്കാൻ നയമാൻ ആവുന്നത്ര ശ്രമിച്ചെങ്കിലും
എലീശാ അതു നിരസിച്ചു. 17അപ്പോൾ നയ
മാൻ പറഞ്ഞു, "ഈ കാഴ്ചവസ്തു അങ്ങ്
സ്വീകരിക്കുന്നില്ലെങ്കിൽ എനിക്കുവേണ്ടി കുറ
ഞ്ഞപക്ഷം ഈ സംഗതിയെങ്കിലും ചെയ്യുക.
എൻെറ രണ്ടു കോവർകഴുതകൾക്കു ചുമക്കാവു
ന്നത്ര മണ്ണ് യിസ്രായേലിൽനിന്നും എൻെറ
പാത്രങ്ങളിൽ നിറയ്ക്കാൻ അനുവദിച്ചാലും.*
എന്തെന്നോ? കാരണം, ഞാനിനി വ്യാജദൈവ
ങ്ങൾക്ക് ഹോമയാഗമോ ബലികളോ അർപ്പിക്കു
കയില്ല. യഹോവയ്ക്കു മാത്രം ഞാൻ ഇനി
ബലികളർപ്പിക്കും! 18ഇക്കാര്യങ്ങളിൽ എന്നോടു
പൊറുക്കണമെന്നു ഞാൻ യഹോവയോടു പ്രാ
ർത്ഥിക്കുകയും ചെയ്യുന്നു: ഭാവിയിൽ എൻെറ
യജമാനനായ അരാമിലെ രാജാവ് രിമ്മോ
നിലെ ആലയത്തിലേക്കു വ്യാജദൈവത്തെ
ആരാധിക്കാൻ പോയേക്കാം. രാജാവ് എൻെറ
മേൽ ഒരു താങ്ങിനായി ചാരുമ്പോൾ എനിക്കു
രിമ്മോനിലെ ആലയത്തിൽ മുട്ടു കുത്തേണ്ടി
വരും, അങ്ങനെ സംഭവിക്കുമ്പോൾ എന്നോടു
പൊറുക്കണമേയെന്ന് ഞാൻ യഹോവയോട
പേക്ഷിക്കുന്നു."
19അപ്പോൾ എലീശാ നയമാനോടു പറഞ്ഞു,
"സമാധാനത്തിൽ പോകൂ." അതിനാൽ എലീ
ശാ നയമാനെ വിട്ട് അല്പദൂരം പോയി. 20പക്ഷേ
ദൈവപുരുഷനായ എലീശയുടെ ദാസനായ
ഗേഹസി സ്വയം പറഞ്ഞു, "ഇതാ, എൻെറ
യജമാനനായ എലീശാ, അരാമ്യനായ നയ
മാനെ അവൻെറ കാഴ്ചവസ്തുക്കൾ സ്വീകരി
ക്കാതെ വിട്ടിരിക്കുന്നു! ജീവിക്കുന്ന യഹോവയാ
ണെ, ഞാനവൻെറ പിന്നാലെ ഓടിച്ചെന്ന്
കുറേ സമ്മാനങ്ങൾ സ്വീകരിക്കും!" 21അതിനാൽ
ഗേഹസി നയമാൻെറയടുത്തേക്കോടി.
തനിക്കു പിന്നാലെ ആരോ ഓടി വരുന്നത്
നയമാൻ കണ്ടു. ഗേഹസിയെ കാണാൻ അവൻ
തേരിൽ നിന്നിറങ്ങി. നയമാൻ ചോദിച്ചു,
"എല്ലാം ശരി തന്നെയല്ലേ?" 22ഗേഹസി പറ
ഞ്ഞു, "ഉവ്വ്, എല്ലാം ശരിതന്നെ. എൻെറ യജമാ
നൻ എന്നെ അയച്ചു. അദ്ദേഹം പറഞ്ഞു,
'നോക്കൂ, എഫ്രയീമിലെ കുന്നിൻപ്രദേശത്തുള്ള
പ്രവാചകസംഘത്തിലെ രണ്ടു ചെറുപ്പക്കാർ
എൻെറയടുത്തു വന്നു. ദയവായി അവർക്ക്
എഴുപത്തഞ്ചു പൗണ്ട് വെള്ളിയും രണ്ടു കൂട്ടം
വസ്ത്രങ്ങളും നൽകുക!'"
23നയമാൻ പറഞ്ഞു, "ദയവായി നൂറ്റമ്പതു
പൗണ്ട് എടുത്താലും!" വെള്ളി എടുക്കുന്നതിന്
നയമാൻ ഗേഹസിയെ നിർബ്ബന്ധിച്ചു. നയ
മാൻ രണ്ടു സഞ്ചികളിലായി നൂറ്റമ്പതു പൗണ്ട്
വയ്ക്കുകയും രണ്ടു കൂട്ടം വസ്ത്രങ്ങൾ എടുക്കു
കയും ചെയ്തു. അനന്തരം നയമാൻ ആ സാധ
നങ്ങൾ തൻെറ ദാസന്മാരിൽ രണ്ടു പേരെ
ഏല്പിക്കുകയും ചെയ്തു. ദാസന്മാർ ആ സാധന
ങ്ങൾ ഗേഹസിയ്ക്കായി കൊണ്ടുപോയി. 24മല
യിലേക്കു വന്നപ്പോൾ ഗേഹസി ദാസന്മാരിൽ
നിന്നും ഈ സാധനങ്ങൾ എടുക്കുകയും ചെ
യ്തു. ഗേഹസി ദാസന്മാരെ പറഞ്ഞയയ്ക്കു
കയും അവർ പോകുകയും ചെയ്തു. അനന്തരം
ഗേഹസി ആ സാധനങ്ങൾ വീട്ടിൽ ഒളിച്ചു
വച്ചു.
25ഗേഹസി കടന്നുവന്ന് തൻെറ യജമാന
നായ എലീശയുടെ മുമ്പിൽ നിന്നു. എലീശാ

---

**എൻെറ ... അനുവദിച്ചാലും** യിസ്രായേൽഭൂമി പവിത്രമാണെന്നും തൻെറ സ്വദേശത്ത് യഹോവയെ ആരാധിക്കാൻ ആമണ്ണ് ഉപയോഗിക്കാമെന്നും നയമാൻ കരുതിയിരിക്കാം.

ഗേഹസിയോടു ചോദിച്ചു, “ഗേഹസി നീ
എവിടെയായിരുന്നു?” ഗേഹസി പറഞ്ഞു,
“ഞാനെങ്ങും പോയില്ല.” 26എലീശാ, ഗേഹസി
യോടു പറഞ്ഞു, “അതു സത്യമല്ല! നയമാൻ
നിന്നെ കാണാൻ തന്റെ രഥത്തിൽ നിന്നിറങ്ങി
യപ്പോൾ എന്റെ ഹൃദയം നിന്നോടൊപ്പമുണ്ടാ
യിരുന്നു. ഇത് പണം, വസ്ത്രങ്ങൾ, ഒലീവ്,
മുന്തിരി, ആട്, പശുക്കൾ, സ്ത്രീപുരുഷ അടി
മകൾ എന്നിവ സ്വീകരിക്കാനുള്ള സമയമല്ല.
27ഇനി നിനക്കും നിന്റെ പിൻഗാമികൾക്കും
നയമാന്റെ രോഗം പിടിപെടും. നിങ്ങൾക്ക്
എന്നെന്നേക്കും കുഷ്ഠം ഉണ്ടായിരിക്കും!”
ഗേഹസി എലീശയെ വിട്ടപ്പോൾ ഗേഹസി
യുടെ തക്ക് മഞ്ഞുപോലെ വെളുത്തിരുന്നു.
ഗേഹസിക്ക് കുഷ്ഠരോഗം പിടിപെട്ടു.

### എലീശയും കോടാലിത്തലയും

6 പ്രവാചകസംഘം എലീശയോടു പറ
ഞ്ഞു, “ഞങ്ങൾ ആ സ്ഥലത്താണു താമസി
ക്കുന്നത്. എന്നാൽ അവിടം വളരെ ചെറിയ
സ്ഥലമാണ്. 2ഞങ്ങൾ അല്പം തടി വെട്ടാൻ
യോർ ദ്ദാൻനദീതീരത്തേക്കു പൊയ്ക്കൊള്ളട്ടെ.
ഞങ്ങളോരോരുത്തരും തടികൊണ്ടു വന്ന്
ഞങ്ങൾ താമസിക്കാനുള്ള സ്ഥലം അവിടെ
ഉണ്ടാക്കാം.”
എലീശാ മറുപടി പറഞ്ഞു, “കൊള്ളാം,
പോയി അങ്ങനെ ചെയ്യൂ.”3ഒരാൾ പറഞ്ഞു,
“ദയവായി ഞങ്ങളോടൊപ്പം വന്നാലും.” എലീ
ശാ പറഞ്ഞു, “കൊള്ളാം, ഞാൻ നിങ്ങളോ
ടൊപ്പം വരാം.” 4അങ്ങനെ എലീശാപ്രവാചക
സംഘത്തോടൊപ്പം പോയി. യോർദ്ദാൻനദീ
തീരത്ത് എത്തിയപ്പോൾ അവർ മരം മുറിക്കാൻ
തുടങ്ങി. 5പക്ഷേ ഒരാൾ ഒരു മരം വെട്ടിക്കൊ
ണ്ടിരിക്കവേ അയാളുടെ കോടാലിത്തല അതി
ന്റെ പിടിയിൽനിന്നും ഊരി വെള്ളത്തിൽ
വീണു. അയാൾ നിലവിളിച്ചു, “യജമാനനേ!
ഞാനതു വായ്പ വാങ്ങിയതാണ്!” 6ദൈവപുരു
ഷൻ പറഞ്ഞു, “എവിടെയാണതു വീണത്?”
കോടാലിത്തല വീണസ്ഥലം അയാൾ എലീ
ശയ്ക്കു കാണിച്ചുകൊടുത്തു. എലീശാ ഒരു
കമ്പു വെട്ടിയെടുത്ത് വെള്ളത്തിലേക്കിട്ടു. വടി
ഇരുമ്പുകോടാലിത്തലയെ വെള്ളത്തിൽ പൊ
ന്തിച്ചു. 7എലീശാ പറഞ്ഞു, “കോടാലിത്തല
എടുത്തോളൂ!” അയാൾ കൈ നീട്ടി അതെടുക്കു
കയും ചെയ്തു.

### യിസ്രായേൽരാജാവിനെ കുടുക്കാൻ അരാമ്യരാജാവിന്റെ ശ്രമം

8അരാമിലെ രാജാവ് യിസ്രായേലിനെതിരെ
യുദ്ധത്തിനൊരുങ്ങുകയായിരുന്നു. അയാൾ
തന്റെ സൈനികോദ്യോഗസ്ഥന്മാരുടെ ഒരു
സമിതി വിളിച്ചുകൂട്ടി. അയാൾ പറഞ്ഞു,
“ഇവിടെ ഒളിച്ചിരുന്ന് യിസ്രായേലുകാർ വരു
മ്പോൾ അവരെ ആക്രമിക്കണം.”
9എന്നാൽ ദൈവപുരുഷൻ യിസ്രായേൽ
രാജാവിന് ഒരു സന്ദേശമയച്ചു. എലീശാ പറ
ഞ്ഞു, “സൂക്ഷിച്ചിരിക്കുക! ആ സ്ഥലത്തുകൂടെ
പോകരുത്! അരാമ്യഭടന്മാർ അവിടെ ഒളിച്ചി
രുപ്പുണ്ട്!” 10ദൈവപുരുഷൻ മുന്നറിയിപ്പു നൽ
കിയ സ്ഥലത്തുള്ള തന്റെ ഭടന്മാർക്ക് യിസ്രാ
യേൽരാജാവ് ഒരു സന്ദേശമയച്ചു. അങ്ങനെ
യിസ്രായേൽരാജാവ് കുറേപ്പേരെ രക്ഷിച്ചു.
11ഇതിൽ അരാമ്യരാജാവ് ഞെട്ടിത്തെറിച്ചു.
തന്റെ സൈനികോദ്യോഗസ്ഥന്മാരെ വിളിച്ച്
അരാമ്യരാജാവ് അവരോടു പറഞ്ഞു, “യിസ്രാ
യേൽരാജാവിനുവേണ്ടി ആരാണു ചാരപ്പണി
നടത്തുന്നതെന്ന് എന്നോടു പറയുക.” 12അ
രാമ്യരാജാവിന്റെ ഉദ്യോഗസ്ഥന്മാരിലൊരാൾ
പറഞ്ഞു, “എന്റെ യജമാനനും രാജാവുമായ
വനേ, ഞങ്ങളിലാരും ഒരു ചാരനല്ല! യിസ്രായേ
ലിലുള്ള പ്രവാചകനായ എലീശയ്ക്ക്, അങ്ങ്
കിടപ്പറയിൽ വച്ചു പറയുന്ന രഹസ്യങ്ങൾ
മുഴുവനും -വാക്കുകൾ പോലും -യിസ്രായേൽ
രാജാവിനോടു പറയാൻ കഴിയും!”
13അരാമ്യരാജാവു പറഞ്ഞു, “എലീശയെ
കണ്ടുപിടിക്കുക. അവനെ പിടികൂടാൻ ഞാൻ
ആളയയ്ക്കുന്നുണ്ട്!” ഭൃത്യന്മാർ അരാമ്യരാജാവി
നോടു പറഞ്ഞു, “എലീശാ ദോഥാനിലുണ്ട്!”
14അപ്പോൾ അരാമ്യരാജാവ് കുതിരകളും രഥങ്ങ
ളും വലിയൊരു സൈന്യത്തെയും ദോഥാനിലേ
ക്കയച്ചു. അവർ രാത്രിയിൽ അവിടെയെത്തി
നഗരം വളഞ്ഞു. 15എലീശയുടെ ഭൃത്യൻ അന്ന്
അതിരാവിലെ എഴുന്നേറ്റു. ഭൃത്യൻ പുറത്തേ
ക്കിറങ്ങിയപ്പോൾ തേരുകളും കുതിരകളു മട
ങ്ങിയ സൈന്യം നഗരത്തെ വളഞ്ഞിരിക്കുന്ന
താണു കണ്ടത്! ഭൃത്യൻ എലീശയോടു ചോദിച്ചു,
“ഓ, എന്റെ യജമാനനേ, നമ്മളിപ്പോൾ എന്തു
ചെയ്യും?” 16എലീശാ പറഞ്ഞു, “ഭയപ്പെടരുത്!
നമുക്കു വേണ്ടി യുദ്ധം ചെയ്യുന്ന സൈന്യം
അരാമിനു വേണ്ടി യുദ്ധം ചെയ്യുന്ന സൈന്യ
ത്തെക്കാൾ വലുതാണ്!” 17അനന്തരം എലീശാ
പ്രാർത്ഥിച്ചു, “യഹോവേ, എന്റെ ഭൃത്യനു
കാണാൻ കഴിയുംവിധം അവന്റെ കണ്ണുകൾ
തുറക്കേണമേ.” യഹോവ യുവാവിന്റെ കണ്ണു
കൾ തുറക്കുകയും പർവ്വതം അഗ്നിമയമായ
കുതിരകളാലും തേരുകളാലും നിറഞ്ഞു നിൽ
ക്കുന്നത് അവൻ കാണുകയും ചെയ്തു. അവ
യെല്ലാം എലീശയ്ക്കു ചുറ്റുമായിരുന്നു! 18അ
ഗ്നിമയമായ ആ കുതിരകളും തേരുകളും എലീ
ശയുടെ അടുത്തേക്കിറങ്ങി വന്നു. എലീശാ
യഹോവയോടു പ്രാർത്ഥിച്ചു, “ഇവരെ അങ്ങ്
അന്ധരാക്കണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു.”
അനന്തരം എലീശാ ആവശ്യപ്പെട്ടതുപോലെ
തന്നെ യഹോവ അരാമ്യസേനയ്ക്ക് അന്ധത
വരുത്തി. 19എലീശാ അരാമ്യസേനയോടു പറ
ഞ്ഞു, “നേരായ മാർഗ്ഗം ഇതല്ല. നേരായ നഗ
രവും ഇതല്ല. എന്നെ പിന്തുടരുക. നിങ്ങളന്വേ
ഷിക്കുന്നവന്റെ അടുത്തേക്കു ഞാൻ നിങ്ങളെ
നയിക്കാം. ”അനന്തരം എലീശാ അരാമ്യ സൈ
ന്യത്തെ ശമര്യയിലേക്കു നയിച്ചു.
20അവർ ശമര്യയിലെത്തിയപ്പോൾ എലീശാ
പറഞ്ഞു,“യഹോവേ, കാണുന്നതിനു വേണ്ടി
ഇവരുടെ കണ്ണുകൾ തുറക്കേണമേ.” അപ്പോൾ
യഹോവ അവരുടെ കണ്ണുകൾ തുറക്കുകയും
തങ്ങൾ ശമര്യാ നഗരത്തിലാണെന്ന് അവർക്കു
ബോധ്യപ്പെടുകയും ചെയ്തു! 21യിസ്രായേൽ
രാജാവ് അരാമ്യസേനയെ കണ്ടു. യിസ്രായേൽ
രാജാവ് എലീശയോടു ചോദിച്ചു, “എന്റെ
പിതാവേ, ഞാനിവരെ വധിക്കണോ? ഞാനി
വരെ വധിക്കണോ?”
22എലീശാ മറുപടി പറഞ്ഞു, “വേണ്ട, അവ
രെ വധിക്കരുത്. നിന്റെ വാളും അമ്പും വില്ലും
ഉപയോഗിച്ചു പിടിച്ചവരെയാണോ നീ
വധിക്കുവാൻ ആഗ്രഹിക്കുന്നത്?* അരാമ്യ

---

**നിന്റെ … ആഗ്രഹിക്കുന്നത്?** “ഈ മനുഷ്യരെ ഞാനാണിവിടെ കൊണ്ടുവന്നത്, അതുകൊണ്ട് അവരുടെ കാര്യത്തിൽ എനിക്കാണുത്തരവാദിത്വം” എന്നാണ് എലീശാ അർത്ഥമാക്കുന്നത്.

സൈന്യത്തിന് കുറെ അപ്പവും വെള്ളവും നൽ
കുക. എന്നിട്ടവരെ തങ്ങളുടെ നാട്ടിൽ യജമാ
നൻെറയടുത്തേക്കു പോകാനനുവദിക്കുക."
23യിസ്രായേൽരാജാവ് അരാമ്യസേനയ്ക്ക്
ധാരാളം ഭക്ഷണം തയ്യാറാക്കി. അരാമ്യസേന
തിന്നുകയും കുടിക്കുകയും ചെയ്തു. അനന്തരം
യിസ്രായേൽരാജാവ് അരാമ്യസേനയെ അവ
രുടെ യജമാനൻെറയടുത്തേക്കയച്ചു. അരാമ്യ
സേന യജമാനൻെറയടുത്തേക്കു മടങ്ങിപ്പോ
യി. അരാമ്യർ പിന്നീട് യിസ്രായേൽ ആക്രമി
ക്കാൻ കൂടുതൽ ഭടന്മാരെ അങ്ങോട്ടയച്ചില്ല.

### ശമര്യയിൽ പട്ടിണിയുടെ ഭീകരകാലം

24ഇങ്ങനെയൊക്കെ സംഭവിച്ചതിനു ശേഷം
അരാമ്യരാജാവായ ബെൻ-ഹദദ് തൻെറ സൈ
ന്യത്തെ തയ്യാറാക്കി ശമര്യനഗരം വളഞ്ഞ്
അതിനെ ആക്രമിക്കാനായി പോയി. 25നഗര
ത്തിലേക്കു ആഹാരപദാർത്ഥങ്ങൾ കൊണ്ടു
വരാൻ ഭടന്മാർ ജനങ്ങളെ അനുവദിച്ചില്ല.
അങ്ങനെ ശമര്യയിൽ കൊടുംപട്ടിണിയുടെ
കാലമുണ്ടായി. ഒരു കഴുതത്തലയ്ക്കു എൺപതു
വെള്ളിക്കഷണങ്ങൾ വിലയാകുന്നത്ര മോശ
മായ സ്ഥിതിയായി ശമര്യയിൽ. കാൽകാബ്
പ്രാവിൻകാഷ്ഠത്തിന് അഞ്ചു വെള്ളിക്കഷണ
ങ്ങളും വിലയായി.
26യിസ്രായേൽരാജാവ് നഗരഭിത്തിയിലൂടെ
നടക്കുകയായിരുന്നു. ഒരു സ്ത്രീ അദ്ദേഹ
ത്തോടു വിളിച്ചു പറഞ്ഞു, "എൻെറ യജമാ
നനും രാജാവുമായവനേ, ദയവായി എന്നെ
സഹായിക്കൂ!" 27യിസ്രായേൽരാജാവു പറ
ഞ്ഞു, യഹോവ നിന്നെ സഹായിക്കുന്നില്ലെ
ങ്കിൽപ്പിന്നെ എനിക്കെങ്ങനെ നിന്നെ സഹായി
ക്കാനാവും? നിനക്കു തരാൻ എൻെറ കയ്യിൽ
ഒന്നുമില്ല, മെതിക്കളത്തിൽനിന്നുള്ള ധാന്യമോ
മുന്തിരിച്ചക്കിൽനിന്നുള്ള വീഞ്ഞോ ഇല്ല."
28അനന്തരം യിസ്രായേൽരാജാവ് ആ സ്ത്രീ
യോടു ചോദിച്ചു, "എന്താണു പ്രശ്നം?" സ്ത്രീ
മറുപടി പറഞ്ഞു, "ഇവൾ എന്നോടു, 'നമുക്ക്
ഇന്നു കൊന്നുതിന്നാനായി നിൻെറ പുത്രനെ
തരിക. അപ്പോൾ നാളെ നമുക്ക് എൻെറ
പുത്രനെ തിന്നാം' എന്നു പറഞ്ഞു. 29അതിനാൽ
ഞങ്ങൾ എൻെറ പുത്രനെ പുഴുങ്ങിത്തിന്നു.
പിറ്റേന്ന് ഇവളോടു ഞാൻ, 'നമുക്കു കൊന്നു
തിന്നാൻ നിൻെറ പുത്രനെ തരിക' എന്നു
പറഞ്ഞു. എന്നാൽ അവൾ തൻെറ പുത്രനെ
ഒളിപ്പിച്ചുവച്ചു!"
30സ്ത്രീയുടെ വാക്കുകൾ കേട്ട രാജാവ് മനോ
വ്യഥ കാണിക്കാൻ തൻെറ വസ്ത്രങ്ങൾ വലി
ച്ചു കീറി. രാജാവ് മതിലിനു മുകളിലൂടെ
നടക്കുകയായിരുന്നതിനാൽ രാജാവ് പരുക്കൻ
വസ്ത്രങ്ങളാണ് അടിവസ്ത്രങ്ങളായി ഉപയോ
ഗിച്ചിരിക്കുന്നതെന്നു ജനങ്ങൾ കാണുകയും
അദ്ദേഹം ദു:ഖിതനാണെന്ന് അവർ മനസ്സിലാ
ക്കുകയും ചെയ്തു.
31രാജാവു പറഞ്ഞു, "ഇന്നത്തെ ദിനാന്ത്യ
ത്തിൽ ശാഫാത്തിൻെറ പുത്രനായ എലീശ
യുടെ തല അവൻെറ ശരീരത്തിൽ ഇരിക്കു
ന്നെങ്കിൽ ദൈവം എന്നെ ശിക്ഷിക്കട്ടെ!"
32രാജാവ് എലീശയുടെ അടുത്തേക്കു ഒരു
ദൂതനെ അയച്ചു. എലീശാ മൂപ്പന്മാരോടൊപ്പം
തൻെറ വസതിയിലിരിക്കുകയായിരുന്നു. ദൂതൻ
എത്തും മുമ്പേ എലീശാ മൂപ്പന്മാരോടു പറ
ഞ്ഞു, "ഇതാ, ഒരു കൊലയാളിയുടെ പുത്രൻ
(യിസ്രായേൽരാജാവ്) എൻെറ തലവെട്ടാൻ
ആളയച്ചിരിക്കുന്നു! ദൂതൻ എത്തുമ്പോൾ വാതി
ലടയ്ക്കണം! വാതിലടച്ച് അവനെ അകത്തേക്കു
കടത്തി വിടാതിരിക്കണം. അവൻെറ പിന്നാലെ
അവൻെറ യജമാനൻെറ കാലൊച്ച വരുന്നതു
ഞാൻ കേൾക്കുന്നു!"
33എലീശാ മൂപ്പന്മാരുമായി സംസാരിച്ചുകൊ
ണ്ടിരിക്കവേ ദൂതൻ വന്നു. സന്ദേശം ഇതായിരു
ന്നു: "യഹോവയിൽനിന്നും വന്ന വിപത്താ
ണിത്! യഹോവയ്ക്കുവേണ്ടി ഇനിയും ഞാനെ
ന്തിനധികകാലം കാത്തിരിക്കുന്നു?"

7 എലീശാ പറഞ്ഞു, "യഹോവയിൽനിന്നു
ള്ള സന്ദേശം ശ്രദ്ധിക്കുക! യഹോവ പറ
യുന്നു: 'നാളെ ഈ സമയത്തോടെ ധാരാളം
ഭക്ഷണപദാർത്ഥങ്ങൾ വീണ്ടും കുറഞ്ഞ വില
യ്ക്കു ലഭിക്കും. ശമര്യ നഗരകവാടത്തിലെ ചന്ത
സ്ഥലത്ത് ഏതൊരാൾക്കും ഒരു ശേക്കൽ കൊണ്ട്
ഒരു കൂട നേർത്തമാവോ രണ്ടു കൂടയവമോ
വാങ്ങിക്കാൻ കഴിയും.'"
2അനന്തരം രാജാവിനോട് അടുത്ത ഉദ്യോഗ
സ്ഥൻ ദൈവപുരുഷനോടു മറുപടി പറഞ്ഞു,
"യഹോവ സ്വർഗ്ഗത്തിൽ കുഴലുകളുണ്ടാക്കി
യാൽപ്പോലും ഇങ്ങനെ സംഭവിക്കില്ല!" എലീ
ശാ പറഞ്ഞു, "നീ ഇത് നിൻെറ സ്വന്തം കണ്ണു
കൊണ്ടു തന്നെ കാണും. എന്നാൽ ആ ഭക്ഷണ
ത്തിൽ അല്പം പോലും നിനക്കു കഴിക്കാനാ
വില്ല."

### അരാമ്യപാളയം ശൂന്യമായിരിക്കുന്നത് കുഷ്ഠരോഗികൾ കണ്ടെത്തുന്നു

3നഗര കവാടത്തിനടുത്ത് നാലു കുഷ്ഠ
രോഗികളുണ്ടായിരുന്നു. അവർ പരസ്പരം പറ
ഞ്ഞു, "നമ്മളെന്തിനാണു മരണവും കാത്ത്
ഇവിടെയിരിക്കുന്നത്? 4ശമര്യയിൽ ഒട്ടും ഭക്ഷ
ണമില്ല. ഇവിടെ തങ്ങിയാൽ നമ്മളും മരിക്കുക
യേയുള്ളൂ. അതിനാൽ നമുക്ക് അരാമ്യ പാളയ
ത്തിലേക്കു പോകാം. അവർ നമ്മെ ജീവിക്കാന
നുവദിച്ചാൽ നമുക്കു ജീവിക്കാം. അവർ നമ്മെ
കൊല്ലുകയാണെങ്കിൽ നമുക്കങ്ങു മരിക്കാം."

5അതിനാൽ അന്നു വൈകിട്ട് നാലു
കുഷ്ഠരോഗികളും അരാമ്യ പാളയത്തിലേക്കു
പോയി. അവർ അരാമ്യപാളയത്തിൻെറ അരി
കിലേക്കെത്തി. അവിടെ ആരുമുണ്ടായിരുന്നില്ല!
6യഹോവ അരാമ്യ സേനയെ കുതിരകളുടെയും
രഥങ്ങളുടെയും ഒരു വലിയ സൈന്യത്തിൻെറ
യും ശബ്ദം കേൾപ്പിച്ചു. അതിനാൽ അരാമ്യ
ഭടന്മാർ പരസ്പരം പറഞ്ഞു, "യിസ്രായേൽ
രാജാവ് ഹിത്യരാജാവിനെയും ഈജിപ്തു
രാജാവിനെയും നമുക്കെതിരെ വരാൻ വാടക
യ്ക്കെടുത്തിരിക്കുന്നു!" 7ആ സായാഹ്നത്തിൽ
വളരെ നേരത്തേ തന്നെ അരാമ്യർ ഓടിപ്പോയി.
അവർ എല്ലാം ഉപേക്ഷിച്ചു. തങ്ങളുടെ കൂടാര
ങ്ങൾ, കുതിരകൾ, കഴുതകൾ എന്നിവയൊക്കെ
ഉപേക്ഷിച്ച് പ്രാണനും കൊണ്ടാണവർ
ഓടിയത്.

### കുഷ്ഠരോഗികൾ ശത്രുപാളയത്തിൽ

8പാളയത്തിൻെറ അരികിലെത്തിയപ്പോൾ
കുഷ്ഠരോഗികൾ ഒരു കൂടാരത്തിലേക്കു കയറി
തിന്നുകയും കുടിക്കുകയും ചെയ്തു. അനന്തരം
നാലു കുഷ്ഠരോഗികളും വെള്ളി, സ്വർണ്ണം,

വസ്ത്രങ്ങൾ എന്നിവ പാളയത്തിൽനിന്നും
പുറത്തേക്കെടുത്തു. അവർ വെള്ളിയും സ്വർണ്ണ
വും വസ്ത്രങ്ങളും ഒളിപ്പിച്ചു വച്ചു. അനന്തരം
അവർ മടങ്ങി വന്ന് മറ്റൊരു കൂടാരത്തിൽ
കയറി. കൂടാരത്തിനുള്ളിലുണ്ടായിരുന്ന സാധ
നങ്ങളെല്ലാം അവർ പുറത്തെടുത്തു. അതെല്ലാം
അവർ പുറത്തു കൊണ്ടുപോയി ഒളിപ്പിച്ചു.
9അനന്തരം ഈ കുഷ്ഠരോഗികൾ പരസ്പരം
പറഞ്ഞു, “നമ്മൾ തെറ്റാണു ചെയ്യുന്നത്! ഇന്നു
നമുക്ക് സദ്‌വാർത്തയുണ്ട്. പക്ഷേ നമ്മൾ മൗനി
കളാണ്. സൂര്യോദയംവരെ കാത്തു നിന്നാൽ
നമ്മൾ ശിക്ഷിക്കപ്പെടും. നമുക്കിപ്പോൾ പോയി
രാജകൊട്ടാരത്തിൽ വസിക്കുന്നവരോട് വിവരം
പറയാം.”

### കുഷ്ഠരോഗികൾ സദ്‌വാർത്ത പറയുന്നു

10അതിനാൽ ഈ കുഷ്ഠരോഗികൾ നഗര
ത്തിലെ കാവൽക്കാരെ വിളിച്ച് അവരോടു പറ
ഞ്ഞു, “ഞങ്ങൾ അരാമ്യപാളയത്തിലേക്കു
പോയി. എന്നാൽ ഞങ്ങൾ ആരുടെയും ശബ്ദം
കേട്ടില്ല. അവിടെ ആരുമുണ്ടായിരുന്നില്ല. കുതി
രകളെയും കഴുതകളെയും കെട്ടിയിടുകയും
കൂടാരങ്ങൾ നിലനിൽക്കുകയും ചെയ്തിരുന്നു.
എന്നാൽ ആളുകളെല്ലാം പോയിരുന്നു!”

11അനന്തരം നഗരത്തിലെ കാവൽക്കാർ വിളി
ച്ചുകൂവുകയും കൊട്ടാരവാസികളോട് ഇതു പറ
യുകയും ചെത്തു. 12അപ്പോൾ രാത്രിയായിരു
ന്നുവെങ്കിലും രാജാവ് കിടക്കയിൽനിന്നെഴു
ന്നേറ്റു. രാജാവ് തന്റെ ഉദ്യോഗസ്ഥന്മാരോടു
പറഞ്ഞു, “അരാമ്യഭടന്മാർ നമ്മോടെന്താണു
ചെയ്യുന്നതെന്ന് ഞാൻ നിങ്ങളോടു പറയാം.
നമുക്കു വിശപ്പുണ്ടെന്നവർക്കറിയാം. വയലുക
ളിൽ ഒളിച്ചിരിക്കാനാണവർ പാളയം വിട്ടത്.
‘യിസ്രായേലുകാർ നഗരം വിട്ടിറങ്ങി വരു
മ്പോൾ നമുക്കവരെ ജീവനോടെ പിടികൂടാം.
എന്നിട്ടു നമുക്കു നഗരത്തിലേക്കു പ്രവേശിക്കു
കയും ചെയ്യാം’ എന്നാണവർ കരുതുന്നത്.”

13രാജാവിന്റെ ഉദ്യോഗസ്ഥന്മാരിലൊരാൾ
പറഞ്ഞു, “നഗരത്തിൽ ഇനിയും അവശേഷി
ച്ചിട്ടുള്ള കുതിരകളിൽ അഞ്ചെണ്ണത്തെ ചിലർ
കൊണ്ടുവരട്ടെ. നഗരത്തിൽ അവശേഷിക്കുന്ന
യിസ്രായേലുകാരെപ്പോലെ കുതിരകൾ എന്താ
യാലും ഉടനെ ചാകും. എന്തു സംഭവിച്ചുവെന്നു
നോക്കാൻ നമുക്കിവരെ പറഞ്ഞു വിടാം.”

14അതിനാൽ ആളുകൾ കുതിരകളെയും രഥ
ങ്ങളെയുമൊരുക്കി. രാജാവ് അവരെ അരാമ്യ
സേനയ്ക്കു പിന്നാലെ അയച്ചു. രാജാവ് അവ
രോടു പറഞ്ഞു, “പോയി എന്താണുണ്ടായ
തെന്നു നോക്കുക.”

15അവർ യോർദ്ദാൻനദിവരെ അരാമ്യസേ
നയെ പിന്തുടർന്നു. വഴിയിലെമ്പാടും വസ്ത്ര
ങ്ങളും ആയുധങ്ങളും നിരന്നിരുന്നു. ഇവ
യെല്ലാം അരാമ്യർ വെപ്രാളപ്പെട്ട് ഓടിയപ്പോൾ
വഴിയിൽ ഉപേക്ഷിച്ചവയാണ്. ദൂതന്മാർ ശമര്യ
യിലേക്കു മടങ്ങിച്ചെന്ന് രാജാവിനോടിതെല്ലാം
പറഞ്ഞു.

16അനന്തരം ആളുകൾ അരാമ്യപാളയത്തി
ലേക്കു ഓടിപ്പോയി അവിടെനിന്നും വിലപ്പെട്ട
തെല്ലാം എടുത്തു. എല്ലാവർക്കും സമൃദ്ധമായി
കിട്ടി. അങ്ങനെ യഹോവ പറഞ്ഞതു സംഭവി
ച്ചു. ഒരാൾക്ക് ഒരു ശേക്കൽ കൊണ്ട് ഒരു കൂട
നേർത്ത മാവോ രണ്ടു കൂട യവമോ വാങ്ങാൻ
കഴിഞ്ഞു.

17തന്നോടു വളരെ അടുപ്പമുള്ള ഒരുദ്യോഗ
സ്ഥനെ രാജാവ് പാറാവുകാരനായി തെര
ഞ്ഞെടുത്തു. പക്ഷേ ജനങ്ങൾ ശത്രു പാളയ
ത്തിൽനിന്നും ഭക്ഷണം നേടാൻ ഓടിപ്പോയി.
അവർ ഉദ്യോഗസ്ഥനെ ഇടിച്ചു വീഴ്ത്തി. അവ
ന്റെ മുകളിലൂടെ നടന്നതിനാൽ അയാൾ മരി
ക്കുകയും ചെയ്തു. അങ്ങനെ രാജാവ് എലീശ
യുടെ വീട്ടിലേക്കു വന്നപ്പോൾ ദൈവപുരുഷൻ
പറഞ്ഞതു പോലെ തന്നെ സംഭവിച്ചു.
18എലീശാ ഇങ്ങനെ പറഞ്ഞിരുന്നു, “ശമര്യ
യിലെ നഗരകവാടത്തിലെ ചന്തസ്ഥലത്ത്
ഒരാൾക്ക് ഒരു കൂടനേർത്ത മാവോ രണ്ടുകൂട
യവമോ വാങ്ങാൻ ഒരു ശേക്കൽ മതി എന്നു
വരും.” 19എന്നാൽ ആ ഉദ്യോഗസ്ഥൻ ദൈവ
പുരുഷനോടു മറുപടി പറഞ്ഞു, “യഹോവ
സ്വർഗ്ഗത്തിൽ ജനാലകളുണ്ടാക്കിയാൽപ്പോലും
അങ്ങനെ സംഭവിക്കയില്ല.” എലീശാ ഉദ്യോഗ
സ്ഥനോട് ഇങ്ങനെ പറയുകയും ചെയ്തു, “നീ
യിത് നിന്റെ സ്വന്തം കണ്ണുകൾ കൊണ്ടുതന്നെ
കാണും. പക്ഷേ ആ ഭക്ഷണത്തിലൊട്ടും തി
ന്നാൻ നിനക്കാവില്ല.” 20ഉദ്യോഗസ്ഥന് അങ്ങ
നെതന്നെ സംഭവിക്കുകയും ചെയ്തു. ജനങ്ങൾ
അയാളെ കവാടത്തിങ്കൽ ഇടിച്ചുവീഴ്ത്തുകയും
അവന്റെമേൽ നടന്നുപോകുകയും അവൻ മരി
ക്കുകയും ചെയ്തു.

### രാജാവും ശൂനേംകാരിയും

8 ജീവിതത്തിലേക്കു തിരിച്ചു കൊണ്ടുവര
പ്പെട്ട പുത്രനുള്ള ആ സ്ത്രീയോട് എലീശാ
സംസാരിച്ചു. എലീശാ പറഞ്ഞു, “നീയും
നിന്റെ കുടുംബവും മറ്റൊരു രാജ്യത്തേക്കു പോ
കണം. എന്തുകൊണ്ടെന്നാൽ ഇവിടെ പട്ടിണി
ക്കാലം വരുത്താൻ യഹോവ നിശ്ചയിച്ചിരി
ക്കുന്നു. ഈ പ്രാവശ്യം ഈ രാജ്യത്ത് ഏഴു
വർഷത്തേക്കായിരിക്കും പട്ടിണി.”

2അതിനാൽ ദൈവപുരുഷൻ പറഞ്ഞതു
പോലെ തന്നെ അവൾ ചെയ്തു. ഫെലിസ്ത്യ
രുടെ രാജ്യത്ത് ഏഴു വർഷത്തേക്കു താമസി
ക്കാൻ അവൾ തന്റെ കുടുംബത്തോടൊപ്പം
പോയി. 3ഏഴു വർഷങ്ങൾ കഴിഞ്ഞപ്പോൾ
അവൾ ഫെലിസ്ത്യരുടെ നാട്ടിൽനിന്നും തിരി
കെ വന്നു. അവൾ രാജാവിനോടു സംസാരി
ക്കാൻ പോയി. തന്റെ വീടും ഭൂമിയും തിരികെ
കിട്ടാൻ സഹായിക്കണമെന്ന് ആവശ്യപ്പെടാനാ
ണവൾ പോയത്.

4രാജാവ് ദൈവപുരുഷന്റെ ഭൃത്യനായ ഗേഹ
സിയുമായി സംസാരിക്കുകയായിരുന്നു. രാജാ
വ് ഗേഹസിയോടു പറഞ്ഞു, “എലീശയുടെ
മഹത്പ്രവൃത്തികളെപ്പറ്റി എന്നോടു പറയൂ.”

5മരിച്ച ഒരാളെ എലീശാ ജീവിതത്തിലേക്കു
തിരികെ കൊണ്ടു വന്നകാര്യം ഗേഹസി രാജാ
വിനോടു പറയുകയായിരുന്നു. അപ്പോൾ,
എലീശാ ജീവൻ കൊടുത്ത ബാലന്റെ അമ്മ
യായ ആ സ്ത്രീ രാജാവിന്റെയടുത്തേക്കു കട
ന്നുവന്നു. തന്റെ വീടും പറമ്പും തനിക്കു
തിരികെ കിട്ടാൻ തന്നെ സഹായിക്കണമെന്നാ
വശ്യപ്പെടാനായിരുന്നു അവൾ വന്നത്.
അപ്പോൾ ഗേഹസി പറഞ്ഞു, “എന്റെ യജമാ
നനായ രാജാവേ, ഇതാ ആ സ്ത്രീ! എലീശാ
ജീവൻ തിരികെ കൊടുത്ത ആ ബാലനും
ഇതാ!”

6അവൾക്കെന്താണു വേണ്ടതെന്ന് രാജാവ്
അവളോടു ചോദിച്ചു. അതവൾ അദ്ദേഹ
ത്തോടു പറയുകയും ചെയ്തു. അനന്തരം, ആ

സ്ത്രീയെ സഹായിക്കുവാൻ രാജാവ് ഒരുദ്യോ
ഗസ്ഥനെ നിയോഗിച്ചു. രാജാവു പറഞ്ഞു,
“ആ സ്ത്രീയ്ക്കു അവളുടേതായുള്ളതെല്ലാം നൽ
കുക. അവൾ രാജ്യം വിട്ടപ്പോൾ മുതൽ
ഇപ്പോൾവരെ അവളുടെ ഭൂമിയിലുണ്ടായ വിള
വും മുഴുവൻ അവൾക്കു നൽകുക.”

### ബെൻ-ഹദദ് ഹസായേലിനെ എലീശയുടെ അടുത്തയയ്ക്കുന്നു

7എലീശാ ദമ്മശേക്കിലേക്കു പോയി. അരാ
മിലെ രാജാവായ ബെൻ-ഹദദിന് രോഗമായി.
ബെൻ-ഹദദിനോടു ആരോ പറഞ്ഞു, “ദൈവ
പുരുഷൻ ഇവിടെ വന്നിട്ടുണ്ട്.”
8അപ്പോൾ ബെൻ-ഹദദുരാജാവ് ഹസായേ
ലിനോടു പറഞ്ഞു, “ഒരു കാഴ്ചവസ്തുവു
മായി ദൈവപുരുഷനെ ചെന്നു കാണുക.
ഞാനെന്റെ രോഗത്തിൽ നിന്നും വിമുക്തനാ
വുമോ എന്ന് യഹോവയോടാരായാൻ അദ്ദേഹ
ത്തോടാവശ്യപ്പെടുക.”
9അതിനാൽ ഹസായേൽ എലീശയെ
കാണാൻ പോയി. ഹസായേൽ ഒരു കാഴ്ച
വസ്തുവും കൂടെ കൊണ്ടുപോയിരുന്നു. ദമ്മശേ
ക്കിലുള്ള എല്ലാത്തരം നല്ല സാധനങ്ങളും
അയാൾ കൊണ്ടു വന്നു. എല്ലാം ചുമക്കാൻ
നാല്പത് ഒട്ടകങ്ങൾ വേണ്ടി വന്നു. ഹസായേൽ
എലീശയുടെയടുത്തേക്കു പോയി. ഹസായേൽ
പറഞ്ഞു, “അങ്ങയുടെ അനുയായിയായ*
അരാമിലെ ബെൻ-ഹദദുരാജാവാണ് എന്നെ
ഇങ്ങോട്ടയച്ചത്. അദ്ദേഹം തന്റെ രോഗത്തിൽ
നിന്നും വിമുക്തനാകുമോ എന്നു ചോദിക്കു
ന്നു.” 10അപ്പോൾ എലീശാ ഹസായേലിനോടു
പറഞ്ഞു, “ചെന്ന് ബെൻ-ഹദദിനോടു പറയു
ക, ‘നീ ജീവിക്കും’ എന്നാൽ, ‘അവൻ തീർച്ചയാ
യും മരിക്കും’ എന്ന് യഹോവ യഥാർത്ഥത്തിൽ
എന്നോടു പറഞ്ഞു.”

### എലീശാ ഹസായേലിനെപ്പറ്റി ഒരു പ്രവചനം നടത്തുന്നു

11ഹസായേലിനു ബുദ്ധിമുട്ടുണ്ടാകും വരെ
എലീശാ അയാളുടെ മുഖത്തേക്കു തന്നെ
നോക്കി നിന്നു. അനന്തരം ദൈവപുരുഷൻ കര
ഞ്ഞു. 12ഹസായേൽ ചോദിച്ചു, “പ്രഭോ,
അങ്ങെന്തിനാണു കരയുന്നത്?”
എലീശാ മറുപടി പറഞ്ഞു, “യിസ്രായേലു
കാരോടു നീ ചെയ്യാൻ പോകുന്ന തിന്മകളെ
പ്പറ്റി അറിയുന്നതു കൊണ്ടാണു ഞാൻ കരയു
ന്നത്. അവരുടെ ശക്തമായ നഗരങ്ങൾക്കു നീ
തീവയ്ക്കും. അവരുടെ ചെറുപ്പക്കാരെ നീ വാളു
കൾകൊണ്ട് വധിക്കും. അവരുടെ ശിശുക്കളെ
നീ വധിക്കും. അവരുടെ ഗർഭിണികളെ നീ
പിളർക്കും.”
13ഹസായേൽ പറഞ്ഞു, “ഞാനൊരു ശക്ത
നല്ല! ഈ വലിയ കാര്യങ്ങൾ ചെയ്യാൻ എന്നെ
ക്കൊണ്ടാവില്ല!”എലീശാ മറുപടി പറഞ്ഞു,
“നീ അരാമ്യരുടെ രാജാവാകുമെന്ന് യഹോവ
എനിക്കു കാണിച്ചു തന്നു.” 14അനന്തരം ഹസാ
യേൽ എലീശയെ വിട്ട് തന്റെ രാജാവിന്റെ
യടുത്തേക്കു പോയി. ബെൻ-ഹദദ് ഹസായേ
ലിനോടു ചോദിച്ചു, “എലീശാ നിന്നോടെ
ന്താണു പറഞ്ഞത്?” ഹസായേൽ മറുപടി പറ
ഞ്ഞു, “അങ്ങ് ജീവിക്കുമെന്ന് എലീശാ പറ
ഞ്ഞു.”

### ഹസായേൽ ബെൻ-ഹദദിനെ വധിക്കുന്നു

15പക്ഷേ പിറ്റേന്ന് ഹസായേൽ ഒരു പുതപ്പെ
ടുത്ത് അതു വെള്ളത്തിൽ മുക്കി. അനന്തരം
അവൻ ആ പുതപ്പെടുത്ത് ബെൻ-ഹദദിന്റെ
മുഖത്തിട്ട് ശ്വാസം മുട്ടിച്ചു. ബെൻ-ഹദദ് മരി
ച്ചു. അങ്ങനെ ഹസായേൽ പുതിയ രാജാ
വായി.

### യെഹോരാം ഭരണമാരംഭിക്കുന്നു

16യെഹോശാഫാത്തിന്റെ പുത്രനായ യെ
ഹോരാം ആയിരുന്നു യെഹൂദയിലെ രാജാവ്.
ആഹാബിന്റെ പുത്രനായ യോരാം യിസ്രാ
യേൽരാജാവായതിന്റെ അഞ്ചാം വർഷമാണ്
യെഹോരാം ഭരണമാരംഭിച്ചത്. 17മുപ്പത്തിരണ്ടാം
വയസ്സിലാണ് യെഹോരാം ഭരണമാരംഭിച്ചത്.
അദ്ദേഹം യെരൂശലേമിൽ എട്ടു വർഷം ഭരിച്ചു.
18എന്നാൽ യെഹോരാം യിസ്രായേലിലെ
രാജാക്കന്മാരെപ്പോലെ ജീവിക്കുകയും തെറ്റെ
ന്നു യഹോവ പറഞ്ഞ കാര്യങ്ങൾ പ്രവർത്തി
ക്കുകയും ചെയ്തു. ആഹാബിന്റെ കുടുംബക്കാ
രെപ്പോലെ യെഹോരാം ജീവിച്ചു. ആഹാ
ബിന്റെ പുത്രിയായിരുന്നു അയാളുടെ ഭാര്യ
എന്നതായിരുന്നു അതിനു കാരണം. 19എന്നാൽ
യഹോവ തന്റെ ദാസനായ ദാവീദിനു വാക്കു
കൊടുത്തതിനാൽ യെഹൂദയെ നശിപ്പിച്ചില്ല.
ദാവീദിന്റെ കുടുംബത്തിലെ ആരെങ്കിലുമൊ
രാൾ എപ്പോഴും രാജാവായിരിക്കുമെന്ന് യഹോ
വ ദാവീദിനു വാഗ്ദാനം ചെയ്തിരുന്നു.
20യെഹോരാമിന്റെ കാലത്ത് എദോം, യെഹൂ
ദയുടെ ഭരണത്തിൽനിന്നും പിരിഞ്ഞുപോയി.
എദോംകാർ അവർക്കായി ഒരു രാജാവിനെ തെര
ഞ്ഞെടുത്തു. 21അനന്തരം യെഹോരാം തന്റെ
എല്ലാ രഥങ്ങളുമായി സായിരിലേക്കു പോയി.
എദോമ്യസേന അവരെ വളഞ്ഞു. യെഹോരാ
മും അയാളുടെ ഉദ്യോഗസ്ഥന്മാരും അവരെ
ആക്രമിക്കുകയും അവരിൽനിന്നു രക്ഷപ്പെടുക
യും ചെയ്തു. യെഹോരാമും ഭടന്മാരും സ്വദേശ
ത്തേക്കു ഓടിപ്പോയി. 22അതിനാൽ എദോമ്യർ
യെഹൂദയുടെ ഭരണത്തിൽനിന്നും വിട്ടുപോ
യി. അവർ ഇന്നും അങ്ങനെ തുടരുന്നു.
അതേ സമയം തന്നെ ലിബ്നയും യെഹൂദ
യുടെ ഭരണത്തിൽനിന്നും വിഘടിച്ചു പോയി.
23യെഹോരാമിന്റെ എല്ലാ പ്രവൃത്തികളും ‘യെ
ഹൂദയിലെ രാജാക്കന്മാരുടെ ചരിത്രം’ എന്ന
ഗ്രന്ഥത്തിൽ എഴുതിവച്ചിട്ടുണ്ട്.
24യെഹോരാം മരിക്കുകയും ദാവീദിന്റെ നഗ
രത്തിൽ തന്റെ പൂർവ്വികരോടൊപ്പം സംസ്ക
രിക്കപ്പെടുകയും ചെയ്തു. യെഹോരാമിന്റെ
പുത്രൻ അഹസ്യാവ് പുതിയ രാജാവാകുകയും
ചെയ്തു.

### അഹസ്യാവ് ഭരണമാരംഭിക്കുന്നു

25ആഹാബിന്റെ പുത്രനായിരുന്ന യോരാം
യിസ്രായേൽരാജാവായതിന്റെ പന്ത്രണ്ടാം
വർഷമാണ് യെഹോരാമിന്റെ പുത്രനായ
അഹസ്യാവ് യെഹൂദയിലെ രാജാവായത്. 26അ
ഹസ്യാവ് ഭരണമാരംഭിച്ചത് ഇരുപത്തിരണ്ടാം
വയസ്സിലായിരുന്നു. അയാൾ യെരൂശലേമിൽ
ഒരു വർഷം ഭരണം നടത്തി. അഥല്യാ എന്നാ
യിരുന്നു അയാളുടെ അമ്മയുടെ പേര്. അവൾ
യിസ്രായേൽരാജാവായ ഒമ്രിയുടെ പുത്രിയാ
യിരുന്നു. 27യഹോവയുടെ ദൃഷ്ടിയിൽ തിന്മ
യായ കാര്യങ്ങൾ അഹസ്യാവ് ചെയ്തു. ആഹാ
ബിന്റെ കുടുംബക്കാരെപ്പോലെ അഹസ്യാവ്

---

**അനുയായി** “മകൻ” എന്നർത്ഥം.

വളരെ മോശമായ തിന്മകൾ ചെയ്തു. തന്റെ ഭാര്യ ആഹാബുകുടുംബത്തിൽനിന്നുള്ളവളായിരുന്നതിനാലാണ് അഹസ്യാവ് ഇങ്ങനെ ജീവിച്ചത്.

### ഹസായേലിനെതിരായ യുദ്ധത്തിൽ യോരാമിനു മുറിവേൽക്കുന്നു

28അഹസ്യാവ്, ആഹാബിന്റെ പുത്രനായ
യോരാമിനോടൊപ്പം രാമോത്ത്-ഗിലെയാദിൽ
അരാമ്യരാജാവായ ഹസായേലിനോടു യുദ്ധം
ചെയ്യാൻ പോയി. അരാമ്യർ യോരാമിനെ മുറി
വേല്പിച്ചു. അവിടെ വച്ചുണ്ടായ മുറിവുകൾ
ഭേദമാക്കാൻ യോരാം രാജാവ് യിസ്രായേലി
ലേക്കു മടങ്ങി. യിസ്രെയേൽപ്രദേശത്തേ
ക്കാണ് യോരാം പോയത്. യെഹൂദയിലെ രാജാ
വായ യെഹോരാമിന്റെ പുത്രനായ അഹ
സ്യാവ് ആഹാബിന്റെ പുത്രനായ യോരാ
മിനെ കാണാൻ യിസ്രെയേലിലേക്കു പോയി.

### യേഹൂവിനെ അഭിഷേകം ചെയ്യാൻ എലീശാ ഒരു യുവപ്രവാചകനോടു പറയുന്നു

9 പ്രവാചകനായ എലീശാ, പ്രവാചക
സംഘങ്ങളിലൊന്നിൽപ്പെട്ട ഒരാളെ വിളി
ച്ചു. എലീശാ അയാളോടു പറഞ്ഞു, “ഈ
ചെറിയ തൈലക്കുപ്പി കൈയ്യിലെടുത്ത് രാമോ
ത്ത്-ഗിലെയാദിലേക്കു പോവുക. 2നീ അവിടെ
യെത്തുമ്പോൾ നിംശിയുടെ പുത്രനായ
യെഹോശാഫാത്തിന്റെ പുത്രനായ യേഹൂ
വിനെ കണ്ടെത്തും. അനന്തരം അകത്തു ചെന്ന്
അവനെ അവന്റെ സഹോദരന്മാർക്കിടയിൽ
നിന്നും എഴുന്നേല്പിക്കുക. അവനെ അകത്തെ
ഒരു മുറിയിലേക്കു കൊണ്ടുപോവുക. 3ചെറിയ
കുപ്പിയിലെ തൈലമെടുത്ത് യേഹൂവിന്റെ
തലയിൽ ഒഴിക്കുക. എന്നിട്ടിങ്ങനെ പറയുക,
‘യഹോവ പറയുന്നതിതാണ്: യിസ്രായേലി
ന്റെ രാജാവായി നിന്നെ ഞാൻ അഭിഷേകം
ചെയ്തിരിക്കുന്നു.’ അനന്തരം വാതിൽ തുറന്ന്
ഓടിപ്പോവുക. കാത്തുനിൽക്കരുത്!”
4അതിനാൽ പ്രവാചകനായ ആ യുവാവ്
രാമോത്ത്-ഗിലെയാദിലേക്കു പോയി. 5യുവാ
വ് എത്തിയപ്പോൾ, സൈനിക നേതാക്കന്മാർ
ഇരിക്കുന്നത് അയാൾ കണ്ടു. യുവാവു പറഞ്ഞു,
“സേനാനായകാ അങ്ങയ്ക്കു തരാൻ ഞാനൊരു
സന്ദേശവുമായി വന്നിരിക്കുന്നു.” യേഹൂ പറ
ഞ്ഞു, “ഞങ്ങളിത്രയും പേരിവിടെയുണ്ട്. ഞങ്ങ
ളിലാർക്കാണ് ആ സന്ദേശം?” യുവാവു പറ
ഞ്ഞു, “സന്ദേശം അങ്ങയ്ക്കാണു സേനാനാ
യകാ.”
6യേഹൂ എഴുന്നേറ്റ് വീട്ടിനുള്ളിലേക്കു
പോയി. അപ്പോൾ യുവപ്രവാചകൻ യേഹൂ
വിന്റെ തലയിൽ തൈലമൊഴിച്ചു. യുവപ്രവാ
ചകൻ യേഹൂവിനോടു പറഞ്ഞു, “യിസ്രായേ
ലിന്റെ ദൈവമാകുന്ന യഹോവ പറയുന്നു,
‘യഹോവയുടെ ജനതയാകുന്ന യിസ്രായേ
ലിന്റെ പുതിയ രാജാവായി ഞാൻ നിന്നെ
അഭിഷേകം ചെയ്യുന്നു. 7നിന്റെ രാജാവാകുന്ന
ആഹാബിന്റെ കുടുംബത്തെ നീ നശിപ്പി
ക്കണം. അങ്ങനെ, കൊല്ലപ്പെട്ട എന്റെ ദാസന്മാ
രായ പ്രവാചകരുടെയും യഹോവയുടെ ദാസ
ന്മാരുടെയും മരണത്തിന് ഞാൻ ഈസേബെ
ലിനെ ശിക്ഷിക്കും. 8അങ്ങനെ ആഹാബിന്റെ
കുടുംബം മുഴുവൻ മരിക്കും. ആഹാബിന്റെ
കുടുംബത്തിലെ ഒരാൺകുട്ടിയെപ്പോലും ജീവി
ച്ചിരിക്കാൻ ഞാനനുവദിക്കുകയില്ല. ആ ആൺ
കുട്ടി യിസ്രായേലിലെ ഒരടിമയാണോ സ്വത
ന്ത്രവ്യക്തിയാണോ എന്നതു പ്രശ്നമല്ല. 9ആ
ഹാബിന്റെ കുടുംബത്തെ ഞാൻ നെബാ
ത്തിന്റെ പുത്രനായ യൊരോബെയാമിന്റെ
കുടുംബം പോലെയും അഹീയാവിന്റെ പുത്ര
നായ ബയെശയുടെ കുടുംബം പോലെയും
ആക്കിത്തീർക്കും. 10ഈസേബെലിനെ യിസ്രെ
യേൽ പ്രദേശത്തുവച്ച് നായ്ക്കൾ ഭക്ഷിക്കും.
ഈസേബെലിനെ സംസ്കരിക്കാൻ ആരുമുണ്ടാ
വുകയില്ല.’”
അനന്തരം യുവപ്രവാചകൻ വാതിൽ തുറന്ന്
ഓടിപ്പോയി.

### ഭൃത്യന്മാർ യേഹൂവിനെ രാജാവായി പ്രഖ്യാപിക്കുന്നു

11യേഹൂ തന്റെ രാജാവിന്റെ ഉദ്യോഗസ്ഥ
ന്മാരുടെയടുത്തേക്കു മടങ്ങിപ്പോയി. ഉദ്യോഗ
സ്ഥന്മാരിലൊരാൾ യേഹൂവിനോടു പറഞ്ഞു,
“എല്ലാം നല്ലതായിരിക്കുന്നുവല്ലോ? ആ ഭ്രാന്തൻ
എന്തിനാണ് നിന്റെയടുത്തേക്കു വന്നത്?”
യേഹൂ അവരോടു പറഞ്ഞു, “അയാളെയും
അയാൾ പറയുന്ന ഭ്രാന്തിനെപ്പറ്റിയും നിങ്ങ
ൾക്കറിയാം.”
12ഉദ്യോഗസ്ഥന്മാർ പറഞ്ഞു, “ഇല്ല!
ഞങ്ങളോട് യാഥാർത്ഥ്യം പറയുക. അവനെ
ന്താണു പറഞ്ഞത്?” യുവപ്രവാചകൻ പറ
ഞ്ഞത് യേഹൂ ഉദ്യോഗസ്ഥന്മാരോടു പറഞ്ഞു.
യേഹൂ പറഞ്ഞു, “അവൻ പറഞ്ഞു, ‘യഹോവ
ഇങ്ങനെ പറയുന്നു: നിന്നെ യിസ്രായേലിന്റെ
പുതിയ രാജാവായി ഞാൻ അഭിഷേകം
ചെയ്തിരിക്കുന്നു.’ ” 13അപ്പോൾ ഓരോ ഉദ്യോഗ
സ്ഥനും തങ്ങളുടെ മേലങ്കി തിടുക്കത്തിൽ ഊരി
യേഹൂവിന്റെ മുമ്പിൽ പടികളിലിട്ടു. അന
ന്തരം അവർ കാഹളം മുഴക്കി പ്രഖ്യാപിച്ചു,
“യേഹൂ രാജാവാകുന്നു!”

### യേഹൂ യിസ്രെയേലിലേക്കു പോകുന്നു

14അങ്ങനെ നിംശിയുടെ പുത്രനായ യെഹോ
ശാഫാത്തിന്റെ പുത്രൻ യേഹൂ യോരാമിനെ
തിരെ ഗൂഢാലോചന നടത്തി.
അക്കാലത്ത് യോരാമും യിസ്രായേലുകാരും
അരാമിലെ ഹസായേൽ രാജാവിൽനിന്നും രാ
മോത്ത് ഗിലെയാദിനെ സംരക്ഷിക്കാൻ പ്രതി
രോധത്തിലേർപ്പെട്ടിരിക്കുകയായിരുന്നു. 15യോ
രാംരാജാവ് അരാമിലെ രാജാവായ ഹസായേ
ലിനെതിരെ യുദ്ധം ചെയ്തു. എന്നാൽ അരാ
മ്യർ യോരാംരാജാവിനെ മുറിവേല്പിക്കുകയും
അയാൾ യിസ്രെയേലിലേക്കു രക്ഷപ്പെടുകയും
ചെയ്തു.
അതിനാൽ യേഹൂ തന്റെ ഉദ്യോഗസ്ഥന്മാ
രോടു പറഞ്ഞു, “എന്നെ പുതിയ രാജാവായി
നിങ്ങൾ അംഗീകരിക്കുന്നെങ്കിൽ യിസ്രെയേ
ലിൽ വിവരമറിയിക്കാൻ ആരും ഈ നഗര
ത്തിൽനിന്നും രക്ഷപ്പെടാൻ പാടില്ല.”
16യോരാം യിസ്രെയേലിൽ വിശ്രമിക്കുകയാ
യിരുന്നു. അതിനാൽ യേഹൂ തന്റെ രഥത്തിൽ
കയറി യിസ്രെയേലിലേക്കു പോയി. യെഹൂദ
യിലെ രാജാവായ അഹസ്യാവും യിസ്രെയേ
ലിൽ യോരാമിനെ കാണാനായി എത്തിയി
രുന്നു. 17യിസ്രെയേലിലെ ഗോപുരത്തിൽ ഒരു
പാറാവുകാരൻ നില്പുണ്ടായിരുന്നു. യേഹൂവി
ന്റെ വലിയ സംഘം വരുന്നത് അവൻ കണ്ടു.
അവൻ പറഞ്ഞു, “ഒരു വലിയസംഘം ആളുകൾ
വരുന്നത് ഞാൻ കാണുന്നു!” യോരാം പറഞ്ഞു,

“അവരെ കാണാൻ ഒരു കുതിരക്കാരനെ അയ
യ്ക്കുക. അവർ സമാധാനത്തിലാണോ വരുന്ന
തെന്നാരായാൻ ആ ദൂതനോടു പറയുക.”
18അതിനാൽ ദൂതൻ ഒരു കുതിരപ്പുറത്തു
കയറി യേഹൂവിനെ കാണാൻ ഓടിച്ചുപോയി.
ദൂതൻ പറഞ്ഞു, “യോരാംരാജാവു ചോദി
ക്കുന്നു, ‘നിങ്ങൾ സമാധാനത്തിലാണോ വരുന്ന
തെന്ന്?’” യേഹൂ പറഞ്ഞു, “സമാധാനം കൊ
ണ്ടു നിനക്കു എന്തുകാര്യം? വന്ന് എന്നെ പിന്തു
ടരുക.” പാറാവുകാരൻ യോരാമിനോടു പറ
ഞ്ഞു, “ദൂതൻ ആ സംഘത്തിന്റെയടുത്തേക്കു
പോയെങ്കിലും ഇതുവരെ മടങ്ങിയെത്തിയി
ട്ടില്ല.”
19അനന്തരം യോരാം രണ്ടാമതൊരു ദൂതനെ
ക്കൂടി കുതിരപ്പുറത്തയച്ചു. അയാൾ യേഹൂവി
ന്റെ സംഘത്തിന്റെയടുത്തെത്തി പറഞ്ഞു,
“യോരാംരാജാവു പറയുന്നു, ‘സമാധാനം.’”
യേഹൂ പറഞ്ഞു, “സമാധാനവുമായി നിനക്കു
കാര്യമൊന്നുമില്ല! എന്നെ പിന്തുടരുക.”
20പാറാവുകാരൻ യോരാമിനോടു പറഞ്ഞു,
“രണ്ടാമത്തെ ദൂതൻ ആ സംഘത്തിന്റെയടു
ത്തേക്കു പോയെങ്കിലും ഇനിയും മടങ്ങിയെ
ത്തിയിട്ടില്ല. ഒരു കിറുക്കനെപ്പോലെ ഒരുവൻ
തന്റെ രഥം ഓടിക്കുന്നുണ്ട്. നിംശിയുടെ പുത്ര
നായ യേഹൂവിനെപ്പോലെയാണവൻ ഓടിക്കു
ന്നത്.”
21യോരാം പറഞ്ഞു, “എന്റെ രഥമൊരു
ക്കുക!” അതിനാൽ ഭൃത്യൻ യോരാമിന്റെ രഥം
തയ്യാറാക്കി. യിസ്രായേൽ രാജാവായ യോരാ
മും യെഹൂദയിലെ രാജാവായ അഹസ്യാവും
തങ്ങളുടെ രഥങ്ങളൊരുക്കി യേഹൂവിനെ സന്ദർ
ശിക്കാനായി പുറപ്പെട്ടു. യിസ്രെയേലിൽനി
ന്നുള്ള നാബോത്തിന്റെ വയലിൽ വച്ച് അവർ
പരസ്പരം കണ്ടുമുട്ടി.
22യോരാം യേഹൂവിനെ കണ്ടു ചോദിച്ചു,
“യേഹൂ, സമാധാനത്തിലാണോ നിന്റെ വര
വ്?” യേഹൂ മറുപടി പറഞ്ഞു, “നിന്റെ അമ്മ
യായ ഈസേബെൽ വ്യഭിചാരവും ആഭിചാ
രവും ചെയ്യുന്നിടത്തോളം കാലം സമാധാന
ത്തിനു വകയില്ല.” 23യോരാം ഓടിപ്പോകാ
നായി കുതിരയെ തിരിച്ചു, യോരാം അഹ
സ്യാവിനോടു പറഞ്ഞു, “അഹസ്യാവേ,
ഇതൊരു കെണിയാണ്!”
24പക്ഷേ യേഹൂ മുഴുവൻ ശക്തിയോടെയും
തന്റെ വില്ലെടുത്ത് യോരാമിന്റെ പുറത്ത്
അമ്പെയ്തു. അമ്പ് യോരാമിന്റെ ഹൃദയത്തി
ലൂടെ തുളച്ചു കയറി. യോരാം തന്റെ രഥത്തിൽ
മരിച്ചു വീണു.
25യേഹൂ തന്റെ തേരാളിയായ ബിദ്കാരി
നോടു പറഞ്ഞു, “യോരാമിന്റെ മൃതദേഹമെ
ടുത്ത് യിസ്രെയേലിലെ നാബോത്തിന്റെ വയ
ലിലേക്കു എറിയുക. ഞാനും നീയും യോരാ
മിന്റെ പിതാവായ ആഹാബിനോടൊപ്പം
തേരിൽ സഞ്ചരിച്ചപ്പോൾ അവന് ഇങ്ങനെ
യൊക്കെ സംഭവിക്കുമെന്നു യഹോവ പറഞ്ഞത്
ഓർമ്മിക്കുക. 26യഹോവ പറഞ്ഞു, ‘ഇന്നലെ
ഞാൻ നാബോത്തിന്റെയും അവന്റെ പുത്ര
ന്മാരുടെയും രക്തം കണ്ടു. അതിനാൽ ആഹാ
ബിനെ ഈ വയലിൽ വെച്ചു ഞാൻ ശിക്ഷി
ക്കും.’ അതിനാൽ യോരാമിന്റെ ശരീരമെടുത്ത്,
യഹോവ പറഞ്ഞതു പോലെ അത് വയലിലേ
ക്കെറിയുക!”
27ഇതു കണ്ട് യെഹൂദയിലെ രാജാവായ അഹ
സ്യാവ് പൂന്തോട്ടപ്പുരയ്ക്കടുത്തുകൂടെ ഓടി
പ്പോയി. യേഹൂ അയാളെ പിന്തുടർന്നു പറ
ഞ്ഞു, “അഹസ്യാവിനെയും എയ്യുക!”
യിബ്ളയാമിനടുത്ത് ഗൂരിലേക്കുള്ള വഴിയിൽ
തന്റെ രഥത്തിലായിരിക്കെ അഹസ്യാവിനു
പരിക്കേറ്റു. അഹസ്യാവ് മെഗിദ്ദോവിലേക്കു
ഓടിപ്പോയെങ്കിലും അയാൾ അവിടെ വച്ചു
മരണമടഞ്ഞു. 28അഹസ്യാവിന്റെ സേവക
ന്മാർ അയാളുടെ ശരീരം ഒരു തേരിൽ കയറ്റി
യെരൂശലേമിലേക്കു കൊണ്ടുപോയി. അവർ
അഹസ്യാവിനെ അയാളുടെ പൂർവ്വികരോ
ടൊപ്പം ദാവീദിന്റെ നഗരത്തിലെ കല്ലറയിൽ
സംസ്കരിച്ചു.
29യോരാം യിസ്രായേലിൽ രാജാവായ
തിന്റെ പതിനൊന്നാം വർഷമാണ് അഹ
സ്യാവ് യെഹൂദയിലെ രാജാവായത്.

## ഈസേബെലിന്റെ ഭീകരമരണം

30യേഹൂ യിസ്രെയേലിലേക്കു പുറപ്പെട്ട
വിവരം ഈസേബെൽ അറിഞ്ഞു. അവൾ
ശിരോലങ്കാരങ്ങൾ വച്ചു കെട്ടി ഒരുങ്ങി പുറ
ത്തേക്കു നോക്കി ജനാലയ്ക്കരികിൽ നിന്നു.
31യേഹൂ നഗരത്തിലേക്കു പ്രവേശിച്ചു. ഈസേ
ബെൽ പറഞ്ഞു, “സിമ്രി! അവനെപ്പോലെ നീ
നിന്റെ യജമാനനെ കൊന്നു!”
32യേഹൂ മുകളിൽ ജനാലയിലേക്കു നോക്കി.
അവൻ ചോദിച്ചു, “ആരാണെന്റെ പക്ഷത്തു
ള്ളവർ? ആരാണ്?” രണ്ടോ മൂന്നോ ഷണ്ഡന്മാർ
ജനാലയ്ക്കിടയിലൂടെ യേഹൂവിനെ നോക്കി.
33യേഹൂ അവരോടു പറഞ്ഞു, “ഈസേബെ
ലിനെ താഴേക്കിടുക!”
അപ്പോൾ ഷണ്ഡന്മാർ ഈസേബെലിനെ
താഴേക്കിട്ടു. ഈസേബെലിന്റെ ചോരയിൽ
കുറേ ഭിത്തിയിലും കുതിരകളുടെ മേലും
വീണു. കുതിരകൾ ഈസേബെലിന്റെ ശരീര
ത്തിനുമേൽ നടന്നു. 34യേഹൂ വീട്ടിനുള്ളിലേക്കു
കയറി തിന്നുകയും കുടിക്കുകയും ചെയ്തു.
എന്നിട്ട് അവൻ പറഞ്ഞു, “ശപിക്കപ്പെട്ട ആ
സ്ത്രീയെ ചെന്നു നോക്കുക. അവളൊരു രാജ
പുത്രിയായതിനാൽ അവളെ സംസ്കരിക്കുക.”
35അവർ ഈസേബെലിനെ സംസ്കരിക്കാൻ
പോയി. എന്നാൽ അവർക്കവളുടെ ശരീരം
കണ്ടെത്താനായില്ല. അവളുടെ തലയോട്ടി,
പാദങ്ങൾ, കൈപ്പത്തികൾ എന്നിവ മാത്രമേ
കാണാനായുള്ളൂ. 36അതിനാലവർ തിരികെ
വന്നു യേഹൂവിനോടു കാര്യം പറഞ്ഞു.
അപ്പോൾ യേഹൂ പറഞ്ഞു, “യഹോവ തന്റെ
ദാസനായ തിശ്ബ്യനായ ഏലീയാവിനോട്
ഈ സന്ദേശം നൽകാൻ പറഞ്ഞു. ഏലീയാവു
പറഞ്ഞു: ‘യിസ്രെയേൽപ്രദേശത്തു വച്ച് ഈ
സേബെലിന്റെ ശരീരം നായ്ക്കൾ തിന്നും. 37യി
സ്രെയേലിലുള്ള വയലിൽ ചാണകം പോലെ
ഈസേബെലിന്റെ ശരീരം കിടക്കും .അവളുടെ
ശരീരം തിരിച്ചറിയാൻ ജനങ്ങൾക്കു കഴിയാതെ
പോകും!’”

## യേഹൂ ശമര്യയിലെ നേതാക്കൾക്കെഴുതുന്നു

10 ആഹാബിന് ശമര്യയിൽ എഴുപതു പുത്ര
ന്മാരുണ്ടായിരുന്നു. യേഹൂ കത്തുകളെഴു
തുകയും അവ ശമര്യയിൽ യിസ്രെയേലിലെ
ഭരണാധിപന്മാർക്കും നേതാക്കൾക്കും അയച്ചു
കൊടുക്കുകയും ചെയ്തു. ആഹാബിന്റെ
പുത്രന്മാരുടെ രക്ഷകർത്താക്കൾക്കും അവൻ
എഴുതി. കത്തുകളിൽ യേഹൂ പറഞ്ഞു, 2-3“ഈ
കത്തു കിട്ടിയാലുടനെ നിങ്ങൾ നിങ്ങളുടെ

പിതാവിന്റെ പുത്രന്മാരിൽ ഏറ്റവും യോഗ്യ
നായവനെ തെരഞ്ഞെടുക്കുക. നിങ്ങൾക്കു രഥ
ങ്ങളും കുതിരകളുമുണ്ട്. നിങ്ങളൊരു ശക്തമായ
നഗരത്തിലാണു വസിക്കുന്നതും. നിങ്ങൾക്കു
ആയുധങ്ങളുമുണ്ട്. നിങ്ങൾ തെരഞ്ഞെടുത്ത
പുത്രനെ അവന്റെ പിതാവിന്റെ സിംഹാസ
നത്തിലിരുത്തുക. എന്നിട്ട് നിങ്ങളുടെ യജമാ
നന്റെ കുടുംബത്തിനായി പോരാടുക."

**4**പക്ഷെ യിസ്രെയേലിലെ ഭരണാധിപന്മാരും
നേതാക്കളും വല്ലാതെ ഭയന്നിരുന്നു. അവർ
പറഞ്ഞു, "രണ്ടു രാജാക്കന്മാർക്കും (യോരാമിനും
അഹസ്യാവിനും) യേഹൂവിനെ തടയാനാ
യില്ല. അതിനാൽ നമുക്കും അവനെ തടയാൻ
കഴിയില്ല!"

**5**ആഹാബിന്റെ ഭവനം സൂക്ഷിച്ചിരുന്ന
യാൾ, ആ നഗരത്തെ നിയന്ത്രിച്ചിരുന്നവൻ,
മൂപ്പന്മാർ, ആഹാബിന്റെ പുത്രന്മാരുടെ രക്ഷ
കർത്താക്കൾ എന്നിവർ യേഹൂവിന് ഒരു
സന്ദേശം അയച്ചു. "ഞങ്ങൾ അങ്ങയുടെ ദാസ
ന്മാരാണ്. അങ്ങു പറയുന്നതെന്തും ഞങ്ങൾ
ചെയ്യാം. ഞങ്ങളാരെയും രാജാവാക്കില്ല. നല്ല
തെന്ന് അങ്ങയ്ക്കു തോന്നുന്നതു ചെയ്യുക."

### ശമര്യയിലെ നേതാക്കൾ ആഹാബിന്റെ കുട്ടികളെ വധിക്കുന്നു

**6**അനന്തരം യേഹൂ ആ നേതാക്കൾക്ക് രണ്ടാമ
തൊരു കത്തുകൂടി അയച്ചു. യേഹൂ പറഞ്ഞു,
"നിങ്ങൾ എന്നെ പിന്തുണയ്ക്കുകയും അനുസ
രിക്കുകയും ചെയ്യുന്നുവെങ്കിൽ ആഹാബിന്റെ
പുത്രന്മാരുടെ തലവെട്ടിക്കളയുക. എന്നിട്ടവരെ
നാളെ ഈ സമയത്ത് യിസ്രെയേലിൽ എന്റെ
യടുത്തേക്കു കൊണ്ടുവരിക."

ആഹാബിന് എഴുപതു പുത്രന്മാരുണ്ടായി
രുന്നു. അവർ അവരുടെ രക്ഷിതാക്കളായ നഗര
ത്തിലെ നേതാക്കന്മാർക്കൊപ്പമായിരുന്നു. **7**നഗ
രനേതാക്കന്മാർ കത്തു ലഭിച്ചപ്പോൾ രാജാ
വിന്റെ പുത്രന്മാരെ പിടിച്ച് എഴുപതു പേരെ
യും കൊന്നു. എന്നിട്ട് നേതാക്കൾ രാജപുത്ര
ന്മാരുടെ തലകൾ കൂടകളിലാക്കി. ആ കൂടകൾ
അവർ യിസ്രെയേലിൽ യേഹൂവിനയച്ചു
കൊടുത്തു. **8**ദൂതൻ യേഹൂവിന്റെയടുത്തേക്കു
വന്ന് അവനോടു പറഞ്ഞു, "അവർ രാജപുത്ര
ന്മാരുടെ തലകൾ കൊണ്ടുവന്നിരിക്കുന്നു!"

അപ്പോൾ യേഹൂ പറഞ്ഞു, "അവ നഗരക
വാടത്തിങ്കൽ പ്രഭാതം വരെ രണ്ടു കൂനകളായി
കൂട്ടിയിടുക." **9**പ്രഭാതത്തിൽ യേഹൂ പുറത്തേ
ക്കു ചെന്ന് ജനങ്ങൾക്കു മുമ്പിൽ നിന്നു. അയാൾ
ജനങ്ങളോടു പറഞ്ഞു, "നിങ്ങൾ നിഷ്കളങ്ക
രാണ്. നോക്കൂ, ഞാനെന്റെ യജമാനനെതിരെ
ഗൂഢാലോചന നടത്തി. അദ്ദേഹത്തെ ഞാൻ
വധിച്ചു. എന്നാൽ ആഹാബിന്റെ ഈ പുത്ര
ന്മാരെ ആരാണു വധിച്ചത്? നിങ്ങളാണവനെ
വധിച്ചത്!"

**10**യഹോവ പറയുന്നതെല്ലാം സംഭ
വിക്കുമെന്ന് നിങ്ങൾ അറിയണം. ആഹാ
ബിന്റെ കുടുംബത്തെപ്പറ്റി ഇക്കാര്യങ്ങൾ പറ
യാൻ യഹോവ ഏലീയാവിനെ ഉപയോഗിച്ചു.
സംഭവിക്കുമെന്ന് അവൻ പറഞ്ഞ കാര്യങ്ങൾ
യഹോവയിപ്പോൾ നടപ്പാക്കുകയും ചെയ്തിരി
ക്കുന്നു."

**11**അതിനാൽ യിസ്രെയേലിൽ ജീവിച്ചിരുന്ന
ആഹാബിന്റെ കുടുംബക്കാരെ മുഴുവനും
യേഹൂ വധിച്ചു. എല്ലാ പ്രധാന വ്യക്തിക
ളെയും അടുത്ത സുഹൃത്തുക്കളെയും പുരോഹി
തരെയുമെല്ലാം വധിച്ചു. ആഹാബിന്റെ
ബന്ധുക്കളിലാരെയും ജീവനോടെ വിട്ടില്ല.

### അഹസ്യാവിന്റെ ബന്ധുക്കളെ യേഹൂ വധിക്കുന്നു

**12**യേഹൂ യിസ്രെയേൽ വിട്ട് ശമര്യയിലേക്കു
പോയി. മാർഗ്ഗമദ്ധ്യേ യേഹൂ ഇടയന്മാർ തങ്ങ
ളുടെ ചെമ്മരിയാടുകളിൽനിന്നും രോമം മുറി
ച്ചിരുന്ന സ്ഥലമായ, ഇടയന്മാരുടെ പാളയം
എന്ന സ്ഥലത്തു തങ്ങി. **13**യേഹൂ, യെഹൂദ
യിലെരാജാവായ അഹസ്യാവിന്റെ ബന്ധുക്ക
ളുമായി സന്ധിച്ചു. യേഹൂ അവരോടു ചോദി
ച്ചു, "നിങ്ങളാരാണ്?"

അവർ മറുപടി പറഞ്ഞു, "ഞങ്ങൾ യെഹൂദ
യിലെ രാജാവായ അഹസ്യാവിന്റെ ബന്ധു
ക്കളാണ്. രാജാവിന്റെ കുട്ടികളേയും രാജമാതാ
വിന്റെ കുട്ടികളെയും കാണാനാണു ഞങ്ങൾ
വന്നത്." **14**അപ്പോൾ യേഹൂ തന്റെയാളുക
ളോടു പറഞ്ഞു, "അവരെ ജീവനോടെ പിടികൂ
ടുക." യേഹൂവിന്റെയാൾക്കാർ അഹസ്യാ
വിന്റെ ബന്ധുക്കളെ ജീവനോടെ പിടികൂടി.
അവർ നാല്പത്തിരണ്ടു പേരുണ്ടായിരുന്നു.
യേഹൂ അവരെ ബേത്-എഖേദിനടുത്തുള്ള ഒരു
കിണറിനു സമീപത്തു വച്ചു വധിച്ചു. യേഹൂ
ആരെയും ജീവനോടെ വിട്ടില്ല.

### യേഹൂ, യോനാദാബിനെ കണ്ടുമുട്ടുന്നു

**15**അവിടം വിട്ടതിനുശേഷം യേഹൂ, രേഖാബി
ന്റെ പുത്രനായ യോനാദാബിനെ കണ്ടുമുട്ടി.
യോനാദാബ് യേഹൂവിനെ സന്ദർശിക്കാൻ
പോകുന്ന വഴിയായിരുന്നു. യേഹൂ യോനാദാ
ബിനെ ആശംസിക്കുകയും അവനോടു ചോദി
ക്കുകയും ചെയ്തു: "ഞാൻ നിന്നോടായിരിക്കു
ന്നതുപോലെ നീ എനിക്കും ഒരു വിശ്വസ്ത
സുഹൃത്തായിരിക്കുമോ?" യോനാദാബ് മറുപടി
പറഞ്ഞു "ഉവ്വ്, ഞാൻ നിനക്കൊരു വിശ്വസ്ത
സുഹൃത്തായിരിക്കും." യേഹൂ പറഞ്ഞു, "അങ്ങ
നെയെങ്കിൽ നിന്റെ കൈ നീട്ടൂ." അനന്തരം
യേഹൂ യോനാദാബിനെ എത്തിപ്പിടിച്ച്
തന്റെ രഥത്തിലേക്കു കയറ്റി.

**16**യേഹൂ പറഞ്ഞു, "എന്നോടൊപ്പം വരിക.
യഹോവയുടെ കാര്യത്തിൽ എനിക്കുള്ള വികാ
രങ്ങൾ എത്ര ശക്തമാണെന്നു കാണുക."
അങ്ങനെ യോനാദാബ് യേഹൂവിന്റെ രഥത്തി
ലേക്കു കയറി. **17**യേഹൂ ശമര്യയിലെത്തി അ
പ്പോഴും അവിടെ ജീവിച്ചിരുന്ന ആഹാബി
ന്റെ ബന്ധുക്കളെ മുഴുവൻ വധിച്ചു. യേഹൂ
അവരെയെല്ലാവരെയും വധിച്ചു. യഹോവ
ഏലീയാവിനോടു പറഞ്ഞതെല്ലാം യേഹൂ
ചെയ്തു.

### ബാലിന്റെ ആരാധകരെ യേഹൂ വിളിക്കുന്നു

**18**അനന്തരം യേഹൂ ജനങ്ങളെയെല്ലാം വിളി
ച്ചുകൂട്ടി. യേഹൂ അവരോടു പറഞ്ഞു, "ആ
ഹാബ് ബാലിനെ അല്പം സേവിച്ചു. എന്നാൽ
യേഹൂ ബാലിനെ കൂടുതൽ സേവിക്കും! **19**ഇനി
ബാലിന്റെ എല്ലാ പുരോഹിതരെയും പ്രവാച
കരെയും വിളിച്ചുകൂട്ടുക. ബാലിനെ ആരാധി
ക്കുന്ന എല്ലാ ജനങ്ങളെയും വിളിച്ചുകൂട്ടുക.
ഒരാൾ പോലും ഈ സമ്മേളനത്തിൽ പങ്കെ
ടുക്കാതിരിക്കരുത്. കാരണം, എനിക്ക് ബാലിന്
ഒരു മഹായാഗം കഴിക്കാനുണ്ട്. ഈ സമ്മേളന

ത്തിൽ പങ്കെടുക്കാത്ത ഏതൊരാളെയും ഞാൻ വധിക്കും!"
പക്ഷേ യേഹൂ അവരെ ചതിക്കുകയായിരുന്നു. ബാലിൻെറ ആരാധകരെ നശിപ്പിക്കുകയായിരുന്നു യേഹൂവിൻെറ ലക്ഷ്യം.
20അനന്തരം യേഹൂ പറഞ്ഞു, "ബാലിന് ഒരു വിശുദ്ധസമ്മേളനം ഒരുക്കുക." പുരോഹിതന്മാർ സമ്മേളനം പ്രഖ്യാപിക്കുകയും ചെയ്തു.
21അനന്തരം യേഹൂ യിസ്രായേലിലെമ്പാടും ഒരു സന്ദേശമയച്ചു. ബാലിൻെറ എല്ലാ ആരാധകരും വന്നു. ഒരാൾ പോലും വീട്ടിൽ തങ്ങിയിരുന്നില്ല. ബാലിൻെറ ആരാധകർ ബാലിൻെറ ആലയത്തിലേക്കു വന്നു. ആലയം ജനങ്ങളെക്കൊണ്ടു നിറഞ്ഞു.
22വസ്ത്രങ്ങൾ സൂക്ഷിച്ചിരുന്നവനോട് യേഹൂ പറഞ്ഞു, "ബാലിൻെറ ആരാധകർക്കെല്ലാം വേണ്ട വസ്ത്രങ്ങൾ കൊണ്ടുവരിക." അതിനാൽ അയാൾ ബാലിൻെറ ആരാധകർക്കാവശ്യമായ വസ്ത്രങ്ങൾ കൊണ്ടുവന്നു.
23അനന്തരം യേഹൂവും രേഖാബിൻെറ പുത്രനായ യോനാദാബും ബാലിൻെറ ആലയത്തിലേക്കു പ്രവേശിച്ചു. യേഹൂ ബാലിൻെറ ആരാധകരോടു പറഞ്ഞു, "ചുറ്റും നോക്കി, യഹോവയുടെ സേവകരൊന്നും നിങ്ങളോടൊപ്പമില്ലെന്നു ഉറപ്പുവരുത്തുക. ബാലിൻെറ ആരാധകർ മാത്രമേയുള്ളൂവെന്നും ഉറപ്പുവരുത്തുക."
24ബാലിൻെറ ആരാധകർ ബാലിൻെറ ആലയത്തിനുള്ളിലേക്കു വഴിപാടുകളും ഹോമയാഗങ്ങളും നടത്താനായി പ്രവേശിച്ചു.
എന്നാൽ യേഹൂവും എൺപതു പേരും പുറത്തു കാത്തുനില്പുണ്ടായിരുന്നു. യേഹൂ അവരോടു പറഞ്ഞു, "ഈ ജനങ്ങളിലാരും രക്ഷപ്പെടാൻ അനുവദിക്കരുത്. ഒരുവൻ ഒരാളെയെങ്കിലും രക്ഷപ്പെടാനനുവദിച്ചാൽ അയാൾ തൻെറ ജീവൻ കൊണ്ട് അതിനു പ്രായശ്ചിത്തം ചെയ്യണം."
25ഹോമയാഗം കഴിഞ്ഞയുടനെ യേഹൂ പാറാവുകാരോടും നായകന്മാരോടും പറഞ്ഞു, "അകത്തു കടന്ന് ബാലിൻെറ ആരാധകരെയെല്ലാം വധിക്കുക. ഒരുത്തനും ജീവനോടെ ആലയത്തിനു പുറത്തുവരാൻ അനുവദിക്കരുത്!"
അതിനാൽ നായകന്മാർ കനം കുറഞ്ഞ വാളുകളുപയോഗിച്ച് ബാലിൻെറ ആരാധകരെ വധിച്ചു. പാറാവുകാരും നായകന്മാരും ചേർന്ന് ബാലിൻെറ ആരാധകരുടെ ശരീരങ്ങൾ പുറത്തേക്കെറിഞ്ഞു. അനന്തരം പാറാവുകാരും നായകന്മാരും ബാലിൻെറ ആലയത്തിൻെറ ഉള്ളറയിൽ കടന്നു.
26ബാലിൻെറ ആലയത്തിനുള്ളിലെ സ്മാരകശിലകൾ അവർ പുറത്തു കൊണ്ടു വന്ന് ആലയം ഹോമിച്ചു.
27അനന്തരം അവർ ബാലിൻെറ സ്മാരകശിലകൾ അടിച്ചുടച്ചു. ബാലിൻെറ ആലയവും അവർ അടിച്ചുടച്ചു. അവർ ബാലിൻെറ ആലയം ഒരു വിസർജ്ജനമുറിയാക്കി മാറ്റി. ജനങ്ങൾ ആ സ്ഥലം ഇന്നും ഒരു വിസർജ്ജനമുറിയായി ഉപയോഗിക്കുന്നു.
28അങ്ങനെ യേഹൂ യിസ്രായേലിൽ ബാലിൻെറ ആരാധന തകർത്തു.
29എന്നാൽ യേഹൂ, യിസ്രായേലിനെ പാപത്തിലേക്കു നയിച്ച, നെബാത്തിൻെറ പുത്രനായ യൊരോബെയാമിൻെറ പാപങ്ങളിൽനിന്നും പിന്മാറിയില്ല. ബേഥേലിലും ദാനിലുമുള്ള കാളക്കുട്ടികളുടെ വിഗ്രഹങ്ങൾ യേഹൂ നശിപ്പിച്ചില്ല.

### യിസ്രായേലിലെ യേഹൂവിൻെറ ഭരണം

30യഹോവ യേഹൂവിനോടു പറഞ്ഞു, "നിൻെറ പ്രവൃത്തി കൊള്ളാം. നന്മയെന്നു ഞാൻ പറഞ്ഞ കാര്യങ്ങളാണു നീ ചെയ്തത്. നീ ചെയ്യണമെന്നു ഞാൻ ആഗ്രഹിച്ച വിധത്തിൽതന്നെ ആഹാബിൻെറ കുടുംബത്തെ നീ നശിപ്പിച്ചു. അതിനാൽ നിൻെറ പിൻഗാമികൾ നാലുതലമുറകളോളം യിസ്രായേൽ ഭരിക്കും."
31പക്ഷേ യേഹൂ പൂർണ്ണമനസ്സോടെ യഹോവയുടെ നിയമങ്ങളനുസരിച്ചു ജീവിക്കാൻ ശ്രദ്ധിച്ചില്ല. യിസ്രായേലിനെ പാപത്തിലേക്കു നയിച്ച യൊരോബെയാമിൻെറ പാപങ്ങൾ ചെയ്യുന്നത് യേഹൂ നിർത്തിയില്ല.

### ഹസായേൽ യിസ്രായേലിനെ തോല്പിക്കുന്നു

32അക്കാലത്ത് യഹോവ യിസ്രായേലിൻെറ ചില ഭാഗങ്ങൾ വിച്ഛേദിക്കാനാരംഭിച്ചു. അരാമിലെ രാജാവായ ഹസായേൽ യിസ്രായേലിൻെറ എല്ലാ അതിർത്തികളിലും യിസ്രായേലുകാരെ പരാജയപ്പെടുത്തി.
33യോർദ്ദാൻ നദിക്കു കിഴക്കുള്ള ഗാദ്, രൂബേൻ, മനശ്ശെ എന്നിവരുടെ സ്ഥലമടക്കം മുഴുവൻ ഗിലെയാദു പ്രദേശവും അവൻ കീഴടക്കി. അർന്നോൻ താഴ്വരയിൽ അരോവേർ മുതൽ ഗിലെയാദും ബാശാനുംവരെയുള്ള എല്ലാ സ്ഥലവും ഹസായേൽ കീഴടക്കി.

### യേഹൂവിൻെറ മരണം

34യേഹൂവിൻെറ മറ്റെല്ലാ പ്രവൃത്തികളും 'യിസ്രായേൽരാജാക്കന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.
35യേഹൂ മരണമടയുകയും തൻെറ പൂർവ്വികരോടൊപ്പം സംസ്കരിക്കപ്പെടുകയും ചെയ്തു. ജനങ്ങൾ യേഹൂവിനെ ശമര്യയിൽ സംസ്കരിച്ചു. യേഹൂവിനുശേഷം അവൻെറ പുത്രൻ യെഹോവാഹാസ് യിസ്രായേലിൻെറ പുതിയ രാജാവായി.
36യേഹൂ ഇരുപത്തെട്ടു വർഷം യിസ്രായേലിൽ ഭരണം നടത്തി.

### അഥല്യാ യെഹൂദയിലെ രാജകുമാരന്മാരെയെല്ലാം വധിക്കുന്നു

11 അഹസ്യാവിൻെറ അമ്മയായിരുന്നു അഥല്യാ. തൻെറ പുത്രൻ മരിച്ചു എന്നറിഞ്ഞപ്പോൾ അവൾ എഴുന്നേറ്റ് രാജാവിൻെറ കുടുംബാംഗങ്ങളെ മുഴുവനും കൊന്നു.
2യെഹോശേബ, യോരാംരാജാവിൻെറ പുത്രിയും അഹസ്യാവിൻെറ സഹോദരിയുമായിരുന്നു. രാജാവിൻെറ പുത്രന്മാരിലൊരാളായിരുന്നു യോവാശ്. മറ്റു കുട്ടികൾ വധിക്കപ്പെട്ടു കൊണ്ടിരുന്നപ്പോൾ യെഹോശേബ യോവാശിനെ എടുത്ത് ഒളിപ്പിച്ചു. അവൾ യോവാശിനെയും അവൻെറ പരിചാരികയെയും തൻെറ കിടപ്പറയിൽ സൂക്ഷിച്ചു. അങ്ങനെ യെഹോശേബയും പരിചാരികയും ചേർന്ന് യോവാശിനെ അഥല്യായിൽനിന്നും ഒളിപ്പിച്ചു. അങ്ങനെ യോവാശ് കൊല്ലപ്പെടാതിരുന്നു.
3അനന്തരം യോവാശും യെഹോശേബയും യഹോവയുടെ ആലയത്തിൽ ഒളിച്ചു. യോവാശ് അവിടെ ആറുവർഷം ഒളിച്ചിരുന്നു. അഥല്യാ യെഹൂദദേശം ഭരിക്കുകയും ചെയ്തു.
4ഏഴാം വർഷം, ഉന്നതപുരോഹിതനായ യെഹോയാദാ, കാര്യരുടെയും അംഗരക്ഷകരുടെയും നായകരെ യഹോവയുടെ ആലയത്തിലേ

ക്കു ആളയച്ചുവരുത്തി. അനന്തരം യെഹോ
യാദാ അവരുമായി ഒരു കരാറുണ്ടാക്കി. ആല
യത്തിൽ വച്ചു യഹോവ അവരെക്കൊണ്ട് ഒരു
സത്യം ചെയ്യിപ്പിച്ചു. അനന്തരം അവൻ രാജകു
മാരനെ അവർക്കു കാണിച്ചു കൊടുത്തു.

5അനന്തരം യെഹോയാദാ അവർക്കൊരു
കല്പന നൽകി. അയാൾ പറഞ്ഞു, “നിങ്ങൾ
ചെയ്യേണ്ടത് ഇതാണ്. ഓരോ ശബ്ബത്തുദിനത്തി
ന്റെയും ആരംഭത്തിൽ നിങ്ങളിൽ മൂന്നി
ലൊന്നു പേർ വരണം. രാജാവിനെ നിങ്ങൾ
അവന്റെ വസതിയിൽ സംരക്ഷിക്കണം. 6മറ്റേ
മൂന്നിലൊന്ന് ശൂർകവാടത്തിലായിരിക്കണം.
ഇനിയുള്ള മൂന്നിലൊന്ന് അംഗരക്ഷകനു
പിന്നിലുള്ള കവാടത്തിലും അങ്ങനെ നിങ്ങൾ
യോവാശിനെ സംരക്ഷിക്കുന്ന ഒരു മതിൽ
പോലെയാകണം. 7ഓരോ ശബ്ബത്തു ദിവസത്തി
ന്റെയും അന്ത്യത്തിൽ നിങ്ങൾ മൂന്നിൽ രണ്ടു
പേർ യഹോവയുടെ ആലയത്തിനു കാവൽ
നിന്ന് യോവാശ്രാജാവിനെ സംരക്ഷിക്കണം.
8യോവാശുരാജാവ് എപ്പോഴൊക്കെ എവിടെ
യൊക്കെപോയാലും നിങ്ങൾ അദ്ദേഹത്തോടൊ
പ്പമുണ്ടായിരിക്കണം. മുഴുവൻ സംഘവും രാജാ
വിനെ വലയം ചെയ്തു നിൽക്കണം. ഓരോ
അംഗരക്ഷകനും തന്റെ ആയുധം ധരിച്ചിരി
ക്കണം. നിങ്ങളോടു വളരെയടുത്തു വരുന്ന
ആരെയും നിങ്ങൾ വധിക്കുകയും വേണം.”

9പുരോഹിതനായ യെഹോയാദാ കല്പിച്ചതു
പോലെയെല്ലാം നായകന്മാർ അനുസരിച്ചു.
ഓരോ നായകനും തന്റെയാളുകളെ കൂട്ടി. ഒരു
സംഘത്തിന് ശബ്ബത്തു ദിവസം രാജാവിനെ
സംരക്ഷിക്കുകയായിരുന്നു ജോലി. ആഴ്ച
യിലെ ബാക്കി ദിവസങ്ങളിൽ രാജാവിനെ
സംരക്ഷിക്കുകയായിരുന്നു മറ്റു രണ്ടു സംഘങ്ങ
ളുടെ നിയോഗം. അവരെല്ലാവരും യെഹോയാ
ദായെന്ന പുരോഹിതന്റെയടുത്തേക്കു
പോയി. 10പുരോഹിതൻ, നായകന്മാർക്ക് കുന്ത
ങ്ങളും പരിചകളും കൊടുത്തു. ദാവീദ് യഹോ
വയുടെ ആലയത്തിൽ വച്ച കുന്തങ്ങളും പരിച
കളുമായിരുന്നു അത്. 11ഈ അംഗരക്ഷകന്മാർ
തങ്ങളുടെ ആയുധങ്ങളുമായി ആലയത്തിന്റെ
വലത്തെ മൂല മുതൽ ഇടത്തെ മൂലവരെ നിന്നു.
അവർ യാഗപീഠത്തിനും ആലയത്തിനും ചുറ്റി
ലും രാജാവു ആലയം സന്ദർശിച്ചപ്പോഴൊക്കെ
അദ്ദേഹത്തിനു ചുറ്റിലും നിന്നു. 12ഇവർ
യോവാശിനെ പുറത്തേക്കു കൊണ്ടുവന്നു.
അവർ യോവാശിനെ കിരീടം ധരിപ്പിക്കുകയും
രാജാവും ദൈവവും തമ്മിലുള്ള കരാർ അവനു
നൽകുകയും ചെയ്തു. അനന്തരം അവർ അവ
നെ അഭിഷേകം ചെയ്ത് പുതിയ രാജാവാക്കി
ത്തീർക്കുകയും ചെയ്തു. അവർ കൈകൾ
കൊട്ടി വിളിച്ചു പറഞ്ഞു, “രാജാവ് നീണാൾ
വാഴട്ടെ!”

13അംഗരക്ഷകരുടെയും ജനങ്ങളുടെയും ശ
ബ്ദം അഥല്യാ രാജ്ഞി കേട്ടു. അതിനാലവൾ
യഹോവയുടെ ആലയത്തിങ്കലുള്ള ജനങ്ങളു
ടെയടുത്തേക്കു ചെന്നു. 14രാജാവ് സ്തംഭത്തിന
ടുത്ത് യഥാസ്ഥാനത്തു നിൽക്കുന്നത് അഥല്യാ
കണ്ടു. നേതാക്കളും ജനങ്ങളും രാജാവിനു കാഹ
ളം വിളിക്കുന്നതും എല്ലാവരും വളരെ സന്തുഷ്ട
രായിരിക്കുന്നതും അവൾ കണ്ടു. അഥല്യാ കാഹ
ളം വിളി കേൾക്കുകയും തന്റെ മനോവിക്ഷു
ബ്ധി അറിയിക്കാൻ തന്റെ വസ്ത്രങ്ങൾ വലി
ച്ചു കീറുകയും ചെയ്തു. അനന്തരം അഥല്യാ
വിളിച്ചു കൂവി, “രാജദ്രോഹം! രാജദ്രോഹം!”

15പുരോഹിതനായ യെഹോയാദാ ഭടന്മാ
രുടെ ചുമതലക്കാരായ നായകന്മാർക്ക് ഒരു
കല്പന നൽകി. യെഹോയാദാ അവരോടു പറ
ഞ്ഞു, “അഥല്യയെ ആലയത്തിനു പുറത്തേക്കു
കൊണ്ടുപോവുക. അവളെയും അവളുടെ
അനുയായികളെയെല്ലാം വധിക്കുക. പക്ഷേ
യഹോവയുടെ ആലയത്തിൽ വച്ച് അവരെ
വധിക്കരുത്.”

16അതിനാൽ കൊട്ടാരത്തിലേക്കുള്ള കുതിരക്ക
വാടത്തിൽ എത്തിയ ഉടനെ ഭടന്മാർ അവളെ
പിടികൂടി വധിച്ചു. 17അനന്തരം യെഹോയാദാ
യഹോവയ്ക്കും രാജാവിനും ജനങ്ങൾക്കുമിടയി
ലുള്ള കരാറുണ്ടാക്കി. രാജാവും ജനങ്ങളും
യഹോവയുടേതാണെന്ന് ഈ കരാർ കാണി
ക്കുന്നു. രാജാവും ജനങ്ങളുമായും യെഹോയാദാ
കരാറുണ്ടാക്കി. രാജാവു ജനങ്ങൾക്കു വേണ്ടി
എന്തു ചെയ്യണമെന്ന് ഈ കരാർ പറയുന്നു.
ജനങ്ങൾ രാജാവിനെ അനുസരിക്കുകയും
പിന്തുടരുകയും വേണമെന്നും ആ കരാറിൽ
പറയുന്നു.

18അനന്തരം ജനങ്ങളെല്ലാം വ്യാജദൈവമായ
ബാലിന്റെ ആലയത്തിലേക്കു പോയി. ജന
ങ്ങൾ ബാലിന്റെ വിഗ്രഹവും യാഗപീഠങ്ങളും
തകർത്തു. അവർ അവ പല പല കഷണങ്ങ
ളാക്കി. ജനങ്ങൾ ബാലിന്റെ പുരോഹിതനായ
മത്ഥാനെ യാഗപീഠത്തിനു മുമ്പിൽ വച്ചു
വധിച്ചു.

അതിനാൽ പുരോഹിതനായ യെഹോയാദാ
യഹോവയുടെ ആലയം പരിപാലിക്കാൻ ആളു
കളെ ഏർപ്പെടുത്തി. 19പുരോഹിതൻ ജനങ്ങളെ
യെല്ലാം നയിച്ചു. അവർ യഹോവയുടെ ആല
യത്തിൽനിന്നും രാജാവിന്റെ വസതിയി
ലേക്കു പോയി. രാജാവിന്റെ വിശേഷ അംഗ
രക്ഷകരും നായകന്മാരും രാജാവിനോടൊത്തു
പോയി. മറ്റെല്ലാവരും അവരെ പിന്തുടർന്നു.
അവർ രാജാവിന്റെ വസതിയുടെ മുഖ്യപ്രവേ
ശന കവാടത്തിങ്കലേക്കു പോയി. അനന്തരം
യോവാശുരാജാവ് സിംഹാസനത്തിലിരുന്നു.
20ജനങ്ങളെല്ലാം സന്തോഷിച്ചു. നഗരം ശാന്തമാ
യിരുന്നു. അഥല്യാരാജ്ഞി രാജകൊട്ടാരത്തിന്
സമീപം വച്ച് വാളിനാൽ കൊല്ലപ്പെടുകയും
ചെയ്തിരുന്നു.

21രാജാവായപ്പോൾ യോവാശിന് ഏഴു വയ
സ്സായിരുന്നു.

### യോവാശ് തന്റെ ഭരണമാരംഭിക്കുന്നു

12 യേഹൂ യിസ്രായേൽരാജാവായതിന്റെ
ഏഴാം വർഷമാണ് യോവാശ് ഭരണമാരം
ഭിച്ചത്. യോവാശ് യെരൂശലേമിൽ നാല്പതു വർ
ഷം ഭരണം നടത്തി. ബേർ-ശേബയിലെ
സിബ്യാ ആയിരുന്നു അയാളുടെ അമ്മ. 2യഹോ
വയുടെ ദൃഷ്ടിയിൽ ശരിയായതു യോവാശ്
ചെയ്തു. തന്റെ ജീവിതത്തിലുടനീളം യോ
വാശ് യഹോവയെ അനുസരിച്ചു. പുരോഹിത
നായ യെഹോയാദാ അവനെ പഠിപ്പിച്ച കാര്യ
ങ്ങൾ അവൻ പ്രവർത്തിച്ചു. 3പക്ഷേ അവൻ
ഉന്നതസ്ഥലങ്ങൾ നശിപ്പിച്ചില്ല. ആ ആരാധനാ
സ്ഥലങ്ങളിൽ ജനങ്ങളപ്പോഴും വഴിപാടുകളും
ധൂപാർച്ചനകളും അർപ്പിച്ചിരുന്നു.

### ആലയത്തിന്റെ അറ്റകുറ്റപ്പണിക്ക് യോവാശ് കല്പിക്കുന്നു

4-5യോവാശ് പുരോഹിതന്മാരോടു പറഞ്ഞു,
“യഹോവയുടെ ആലയത്തിൽ ആവശ്യത്തിനു

പണമുണ്ട്. ജനങ്ങൾ ആലയത്തിലേക്കു സാധ
നങ്ങൾ നൽകിയിട്ടുണ്ട്. ജനസംഖ്യയെടുക്കു
മ്പോൾ ജനങ്ങൾ ആലയത്തിലേക്കു നികുതിയ
ടച്ചിട്ടുണ്ട്. കൂടാതെ ഔദാര്യമായും ജനങ്ങൾ
ആലയത്തിലേക്കു പണം നൽകിയിട്ടുണ്ട്.
പുരോഹിതന്മാരായ നിങ്ങൾ ആ പണമെടുത്ത്
യഹോവയുടെ ആലയത്തിന്റെ അറ്റകുറ്റപ്പണി
കൾ ചെയ്യണം. ഓരോ പുരോഹിതനും അവര
വർ സേവിക്കുന്ന ജനങ്ങളിൽനിന്നും കിട്ടുന്ന
പണം ഉപയോഗിക്കണം. അയാൾ ആ പണം
യഹോവയുടെ ആലയത്തിന്റെ കേടുപാടു
കൾ തീർക്കുവാൻ ഉപയോഗിക്കണം.”

6എന്നാൽ പുരോഹിതന്മാർ അറ്റകുറ്റപ്പണി
കൾ നടത്തിയില്ല. യോവാശിന്റെ ഭരണ
ത്തിന്റെ ഇരുപത്തി മൂന്നാം വർഷത്തിലും
പുരോഹിതന്മാർ ആലയം നന്നാക്കിയിരുന്നില്ല.
7അതിനാൽ യോവാശുരാജാവ് പുരോഹിത
നായ യെഹോയാദയെയും മറ്റു പുരോഹിത
ന്മാരെയും വിളിച്ച് അവരോടു ചോദിച്ചു,
“നിങ്ങളെന്താണ് ആലയത്തിന്റെ അറ്റകുറ്റപ്പ
ണികൾ ചെയ്യാത്തത്? നിങ്ങൾ സേവിക്കുന്ന
ജനങ്ങളിൽനിന്നും പണം സ്വീകരിക്കരുത്. ആ
പണം ഉപയോഗിക്കുന്നതു നിർത്തുക. ആ
പണം ആലയം നന്നാക്കാൻ തന്നെ ഉപയോഗി
ക്കണം.”

8ജനങ്ങളിൽനിന്നും പണം സ്വീകരിക്കുന്നതു
നിർത്താമെന്ന് പുരോഹിതന്മാർ സമ്മതിച്ചു.
പക്ഷേ ആലയം നന്നാക്കേണ്ടതില്ലെന്നും അവർ
നിശ്ചയിച്ചു. 9അതിനാൽ പുരോഹിതനായ
യെഹോയാദാ ഒരു പെട്ടിയെടുത്ത് അതിന്റെ
മുകളിൽ ഒരു ദ്വാരമിട്ടു. അനന്തരം യെഹോ
യാദാ പെട്ടി യാഗപീഠത്തിന്റെ തെക്കു വശ
ത്തു വച്ചു. അത് ജനങ്ങൾ യഹോവയുടെ
ആലയത്തിലേക്കു പ്രവേശിക്കുന്ന വാതിൽക്ക
ലായിരുന്നു. പുരോഹിതന്മാരിൽ ചിലർ ആല
യ വാതിൽക്കൽ കാവൽ നിന്നു. ജനങ്ങൾ
യഹോവയ്ക്കു നൽകിയ പണം എടുത്ത് അവർ
ആ പെട്ടിയിലിട്ടു.

10അനന്തരം ആലയത്തിലേക്കു പോകുമ്പോൾ
ജനങ്ങൾ പണം ആ പെട്ടിയിൽ നിക്ഷേപി
ക്കാൻ തുടങ്ങി. രാജാവിന്റെ കാര്യദർശിയും
ഉന്നതപുരോഹിതനും പെട്ടിയിൽ ധാരാളം
പണമുണ്ടെന്നു കണ്ട് ആ പണം എടുത്തു.
അവർ പണം എണ്ണി സഞ്ചികളിലാക്കി. 11അന
ന്തരം അവർ യഹോവയുടെ ആലയത്തിൽ
ജോലി ചെയ്തവർക്കു പ്രതിഫലം. നൽകി.
യഹോവയുടെ ആലയത്തിൽ പണിത മരപ്പ
ണിക്കാർക്കും മറ്റു നിർമ്മാണ വേലക്കാർക്കും
അവർ പ്രതിഫലം നൽകി. 12കല്പണിക്കാർക്കും
കല്ലുവെട്ടുകാർക്കും പ്രതിഫലം നൽകാൻ
അവർ ആ പണം ഉപയോഗിച്ചു. തടി, ചെത്തു
കല്ല്, യഹോവയുടെ ആലയം നന്നാക്കാനുള്ള
സാധനങ്ങൾ എന്നിവ വാങ്ങാൻ ആ പണം
ഉപയോഗിച്ചു.

13-14ജനങ്ങൾ യഹോവയുടെ ആലയത്തി
ലേക്കു പണം നൽകി. എന്നാൽ വെള്ളിക്കി
ണ്ണമോ കത്രികകളോ കോപ്പകളോ കാഹള
ങ്ങളോ സ്വർണ്ണംകൊണ്ടോ വെള്ളികൊണ്ടോ
ഉള്ള പാത്രങ്ങളോ ഉണ്ടാക്കാൻ പുരോഹിതന്മാർ
ആ പണം ഉപയോഗിച്ചില്ല. പണിക്കാർക്കു
പ്രതിഫലം നൽകാനേ ആ പണം ഉപയോഗി
ച്ചുള്ളൂ. ആ പണിക്കാർ യഹോവയുടെ ആലയം
നന്നാക്കുകയും ചെയ്തു. 15ആരും പണം മുഴു
വൻ എണ്ണുകയോ പണത്തിനെന്തു സംഭവി
ച്ചെന്ന് പണിക്കാരെ ചോദ്യം ചെയ്യുകയോ
ഉണ്ടായില്ല. എന്തുകൊണ്ടെന്നാൽ ആ പണി
ക്കാർ വിശ്വസ്തരായിരുന്നു!

16അപരാധബലികളും പാപബലികളും അർ
പ്പിക്കുമ്പോൾ ജനങ്ങൾ പണം നൽകി. പക്ഷേ
ആ പണം യഹോവയുടെ ആലയം പണിത
പണിക്കാർക്കു നൽകാനല്ല ഉപയോഗിച്ചത്. ആ
പണം പുരോഹിതർക്കുള്ളതായിരുന്നു.

### യോവാശ് ഹസായേലിൽനിന്നും യെരൂശലേമിനെ രക്ഷിക്കുന്നു

17അരാമിലെ രാജാവായിരുന്നു ഹസായേൽ.
ഹസായേൽ, ഗത്ത്നഗരത്തിനെതിരെ യുദ്ധ
ത്തിനു പുറപ്പെട്ടു. ഗത്തിനെ ഹസായേൽ പരാ
ജയപ്പെടുത്തി. അനന്തരം അയാൾ യെരൂശലേ
മിനെതിരെ യുദ്ധത്തിനു തയ്യാറെടുത്തു.

18യെഹോശാഫാത്ത്, യെഹോരാം, അഹ
സ്യാവ് എന്നിവർ യെഹൂദയിലെ രാജാക്കന്മാ
രായിരുന്നു. അവർ യോവാശിന്റെ പൂർവ്വിക
രായിരുന്നു. അവർ യഹോവയ്ക്ക് ധാരാളം
സാധനങ്ങൾ കാഴ്ചവച്ചിരുന്നു. അവ ആല
യത്തിൽ സൂക്ഷിക്കപ്പെട്ടിരുന്നു. യോവാശും
യഹോവയ്ക്ക് ധാരാളം കാഴ്ചവസ്തുക്കൾ
നൽകിയിരുന്നു. യോവാശ് ആ മുഴുവൻ സാധ
നങ്ങളും, ആലയത്തിലും തന്റെ കൊട്ടാരത്തി
ലുമുള്ള സ്വർണ്ണവും എടുത്തു. അനന്തരം
യോവാശ് ആ വിലയേറിയ വസ്തുക്കൾ അരാ
മിലെ രാജാവായ ഹസായേലിനു നൽകി. താൻ
സ്വീകരിച്ച ആ നിധികളെല്ലാം യെരൂശലേ
മിനെ ആക്രമിക്കാനുള്ള പരിപാടിയിൽനിന്നും
ഹസായേലിനെ പിന്തിരിപ്പിച്ചു.

### യോവാശിന്റെ മരണം

19യോവാശിന്റെ എല്ലാ മഹദ്പ്രവൃത്തികളും
‘യെഹൂദയിലെ രാജാക്കന്മാരുടെ ചരിത്രം’ എന്ന
ഗ്രന്ഥത്തിൽ എഴുതിയിട്ടുണ്ട്.

20യോവാശിന്റെ ഉദ്യോഗസ്ഥന്മാർ അദ്ദേഹ
ത്തിനെതിരെ ഗൂഢാലോചന നടത്തി. സില്ലാ
യിലേക്കുള്ള പാതയിലുള്ള മില്ലോയുടെ വസ
തിയിൽ വച്ച് അവർ യോവാശിനെ വധിച്ചു.
21ശിമെയാത്തിന്റെ പുത്രനായ യോസാഖാരും
ശോമേരിന്റെ പുത്രനായ യെഹോസാബാദും
ആയിരുന്നു യോവാശിന്റെ ഉദ്യോഗസ്ഥന്മാർ.
അവരായിരുന്നു യോവാശിനെ വധിച്ചത്.

ജനങ്ങൾ യോവാശിനെ തന്റെ പൂർവിക
രോടൊപ്പം ദാവീദിന്റെ നഗരത്തിൽ സംസ്
കരിച്ചു. അയാൾക്കുശേഷം യോവാശിന്റെ
പുത്രൻ അമസ്യാവ് പുതിയ രാജാവായി.

### യെഹോവാഹാസ് തന്റെ ഭരണമാരംഭിക്കുന്നു

13 യേഹൂവിന്റെ പുത്രനായ യെഹോവാ
ഹാസ് ശമര്യയിൽ യിസ്രായേൽരാജാ
വായി. അത് അഹസ്യാവിന്റെ പുത്രൻ
യോവാശ് യെഹൂദയിൽ രാജാവായതിന്റെ
ഇരുപത്തിമൂന്നാം വർഷമായിരുന്നു. യെഹോ
വാഹാസ് പതിനേഴു വർഷം ഭരണം നടത്തി.

2യഹോവയുടെ ദൃഷ്ടിയിൽ തിന്മയായ
കാര്യങ്ങൾ യെഹോവാഹാസ് ചെയ്തു.
യിസ്രായേലിനെ പാപത്തിലേക്കു നയിച്ച,
നെബാത്തിന്റെ പുത്രനായ, യൊരോബെയാ
മിന്റെ പാപങ്ങൾ യെഹോവാഹാസ് പിന്തു
ടർന്നു. അക്കാര്യങ്ങൾ ചെയ്യുന്നത് യെഹോവാ
ഹാസ് നിർത്തിയില്ല. 3അപ്പോൾ യഹോവ
യ്ക്ക് യിസ്രായേലിനോടു വലിയ കോപമു

ണ്ടായി. യഹോവ യിസ്രായേലിനെ അരാമി
ന്റെ രാജാവായ ഹസായേലിന്റെയും അയാ
ളുടെ പുത്രൻ ബെൻ-ഹദദിന്റെയും ഭരണ
ത്തിൻകീഴിലാക്കി.

### യിസ്രായേൽജനതയ്ക്കുമേൽ യഹോവയുടെ കരുണ

4അനന്തരം തങ്ങളെ രക്ഷിക്കണമെന്ന് യെ
ഹോവാഹാസ് യഹോവയോടു യാചിച്ചു.
യഹോവ അവനെ ശ്രവിച്ചു. യഹോവ യിസ്രാ
യേലിന്റെ കഷ്ടപ്പാടുകൾ കാണുകയും അരാ
മ്യരാജാവ് യിസ്രായേലുകാരെ എങ്ങനെ കഷ്ട
പ്പെടുത്തിയെന്നു മനസ്സിലാക്കുകയും ചെയ്തു.
5അതിനാൽ യഹോവ യിസ്രായേലിനെ
രക്ഷിക്കാൻ ഒരാളെ അയച്ചു. യിസ്രായേലുകാർ
അരാമ്യരിൽ നിന്നും മോചിതരായി. അങ്ങനെ
യിസ്രായേലുകാർ സ്വഭവനങ്ങളിലേക്കു പഴയ
തുപോലെ മടങ്ങിയെത്തി.

6എന്നാൽ യിസ്രായേലിനെ പാപത്തിലേക്കു
നയിച്ച യൊരോബെയാമിന്റെ പാപങ്ങളെ
യിസ്രായേലുകാർ പിന്തുടർന്നു. യിസ്രായേലു
കാർ യൊരോബെയാമിന്റെ പാപങ്ങൾ തുട
ർന്നു. അവർ ശമര്യയിൽ അശേരാസ്തംഭങ്ങൾ
സൂക്ഷിക്കുകയും ചെയ്തു.

7യെഹോവാഹാസിന്റെ സൈന്യത്തെ
അരാമിലെ രാജാവ് പരാജയപ്പെടുത്തി. അരാ
മ്യരാജാവ് വളരെയധികം ഭടന്മാരെ വധിച്ചു.
അൻപതു കുതിരപ്പടയാളികളെയും പത്തു
തേരുകളെയും പതിനായിരം കാലാളുകളെയും
മാത്രം അവശേഷിപ്പിച്ചു. യെഹോവാഹാ
സിന്റെ ഭടന്മാർ മെതിക്കാലത്ത് കാറ്റിൽ പറന്ന
പതിരുപോലെയായിരുന്നു. 8യെഹോവാഹാ
സിന്റെ എല്ലാ പ്രവൃത്തികളും 'യിസ്രായേൽ
രാജാക്കന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥത്തിൽ
രേഖപ്പെടുത്തിയിട്ടുണ്ട്. 9യെഹോവാഹാസ് മര
ണമടയുകയും പൂർവ്വികരോടൊപ്പം സംസ്കരി
ക്കപ്പെടുകയും ചെയ്തു. ജനങ്ങൾ യെഹോവാ
ഹാസിനെ ശമര്യയിൽ സംസ്കരിച്ചു. യെഹോ
വാഹാസിനു ശേഷം അയാളുടെ പുത്രൻ
യെഹോവാശ് പുതിയ രാജാവായി.

### യെഹോവാശിന്റെ യിസ്രായേൽഭരണം

10യോവാഹാസിന്റെ പുത്രൻ യെഹോ
വാശ് ശമര്യയിൽ യിസ്രായേൽരാജാവായി.
യോവാശ് യെഹൂദാരാജാവായതിന്റെ മുപ്പ
ത്തേഴാം വർഷമായിരുന്നു അത്. യെഹോവാശ്
പതിനാറു വർഷം യിസ്രായേൽ ഭരിച്ചു. 11യ
ഹോവയുടെ ദൃഷ്ടിയിൽ തിന്മയായ കാര്യങ്ങ
ളാണ് യിസ്രായേൽരാജാവായ യെഹോവാശ്
ചെയ്തത്. യിസ്രായേലിനെ പാപത്തിലേക്കു
നയിച്ച, നെബാത്തിന്റെ പുത്രനായ യൊരോ
ബെയാമിന്റെ പാപങ്ങൾ ചെയ്യുന്നത്
അയാൾ നിർത്തിയില്ല. യെഹോവാശ് ആ
പാപങ്ങൾ തുടർന്നു ചെയ്തു. 12യെഹോവാ
ശിന്റെ എല്ലാ പ്രവൃത്തികളും യെഹൂദാരാജാ
വായ അമസ്യാവിനെതിരെ അയാൾ ചെയ്ത
യുദ്ധങ്ങളും 'യിസ്രായേൽ രാജാക്കന്മാരുടെ
ചരിത്രം' എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തി
യിട്ടുണ്ട്. 13യെഹോവാശ് മരണമടയുകയും
തന്റെ പൂർവ്വികരോടൊപ്പം സംസ്കരിക്കപ്പെ
ടുകയും ചെയ്തു. യൊരോബെയാം പുതിയ
രാജാവാകുകയും യെഹോവാശിന്റെ സിംഹാ
സനത്തിലിരിക്കുകയും ചെയ്തു. യെഹോ
വാശ് ശമര്യയിൽ യിസ്രായേൽരാജാക്കന്മാരോ
ടൊപ്പം സംസ്കരിക്കപ്പെട്ടു.

### യെഹോവാശ് എലീശയെ സന്ദർശിക്കുന്നു

14എലീശാ രോഗിയായി. പിന്നീട് ഈ രോഗം
മൂലം എലീശാ മരിക്കുകയും ചെയ്തു. യിസ്രാ
യേൽരാജാവായ യെഹോവാശ് എലീശയെ
സന്ദർശിക്കാൻ പോയി. യെഹോവാശ് എലീശ
യുടെ മുമ്പിൽ കരഞ്ഞു. യെഹോവാശു പറ
ഞ്ഞു, "എന്റെ പിതാവേ, എന്റെ പിതാവേ!
യിസ്രായേലിന്റെ തേരുകളുടെയും കുതിരകളു
ടെയും സമയമാണോ ഇത്?" *

15എലീശാ യെഹോവാശിനോടു പറഞ്ഞു,
"ഒരു വില്ലും ഏതാനും അമ്പുകളുമെടുക്കുക."
യെഹോവാശ് ഒരു വില്ലും ഏതാനും അമ്പു
കളും എടുത്തു. 16അപ്പോൾ എലീശാ യിസ്രാ
യേൽരാജാവിനോടു പറഞ്ഞു, "നിന്റെ കൈ
വില്ലിന്മേൽ വയ്ക്കുക." യെഹോവാശ് തന്റെ
കൈകൾ വില്ലിന്മേൽ വച്ചു. അനന്തരം എലീ
ശാ തന്റെ കൈകൾ രാജാവിന്റെ കൈകളി
ന്മേൽ വച്ചു. 17എലീശാ പറഞ്ഞു, "കിഴക്കേ
ജനാല തുറക്കൂ." യെഹോവാശ് ജനാല തുറന്നു.
അപ്പോൾ എലീശാ പറഞ്ഞു, "എയ്യുക."

യെഹോവാശ് എയ്തു. അപ്പോൾ എലീശാ
പറഞ്ഞു, "അതാ യഹോവയുടെ വിജയ
ത്തിന്റെ അമ്പ്! വിജയത്തിന്റെ അമ്പ് അരാ
മിനു മുകളിൽ! അരാമ്യരെ നീ അഫേക്കിൽ
വച്ചു തോല്പിക്കും. നീ അവരെ നശിപ്പിക്കുകയും
ചെയ്യും."

18എലീശാ പറഞ്ഞു, "അമ്പുകളെടുക്കൂ."
യെഹോവാശ് അമ്പുകളെടുത്തു. അപ്പോൾ
എലീശാ യിസ്രായേൽരാജാവിനോടു പറ
ഞ്ഞു, "തറയിൽ അടിക്കുക." യെഹോവാശ്
മൂന്നു തവണ തറയിലടിച്ചു. എന്നിട്ടവൻ നിർ
ത്തി. 19ദൈവപുരുഷൻ യെഹോവാശിനോടു
കോപിച്ചു. എലീശാ പറഞ്ഞു, "നീ കുറഞ്ഞത്
അഞ്ചോ ആറോ തവണയെങ്കിലും അടിക്കണ
മായിരുന്നു! അപ്പോൾ അരാമ്യരെ നശിപ്പിക്കും
വരെ നിനക്കവരെ തോല്പിക്കാനാകുമായിരുന്നു!
പക്ഷേ ഇപ്പോൾ നീ അരാമിനെ മൂന്നു തവണ
മാത്രമേ തോല്പിക്കൂ!"

### എലീശയുടെ കല്ലറയിൽ ഒരത്ഭുതം സംഭവിക്കുന്നു

20എലീശാ മരണമടയുകയും ജനങ്ങൾ അവ
നെ സംസ്കരിക്കുകയും ചെയ്തു. വസന്ത
ത്തിൽ ഒരിക്കൽ ഒരു സംഘം മോവാബ്യഭടന്മാർ
യിസ്രായേലിലേക്കു വന്നു. യുദ്ധത്തിൽ കൊള്ള
യടിക്കാനാണ് അവർ വന്നത്. 21മരിച്ച ഒരാളെ
സംസ്കരിക്കുകയായിരുന്ന ചില യിസ്രായേലു
കാർ ആ ഭടന്മാരെ കണ്ടു. യിസ്രായേലുകാർ
ആ മൃതദേഹം എലീശയുടെ കല്ലറയിലേക്കെ
റിഞ്ഞ് ഓടിപ്പോയി. ആ മരിച്ചവൻ എലീശ
യുടെ അസ്ഥികളിൽ സ്പർശിച്ചപ്പോൾ തന്നെ
അയാൾക്ക് ജീവൻ വയ്ക്കുകയും അയാൾ
സ്വന്തം കാലുകളിൽ എഴുന്നേറ്റുനിൽക്കുകയും
ചെയ്തു!

### യെഹോവാഹാസ് യിസ്രായേൽനഗരങ്ങൾ തിരികെ പിടിക്കുന്നു

22യെഹോവാഹാസിന്റെ ഭരണകാലത്ത്
എല്ലാ ദിവസവും അരാമ്യരാജാവായ ഹസാ

---

**യിസ്രായേലിന്റെ … ഇത്?** "ദൈവം വന്ന് അങ്ങയെ കൊണ്ടുപോകാനുള്ള സമയമാണോ ഇത്" എന്നർത്ഥം.

യേൽ കുഴപ്പങ്ങളുണ്ടാക്കി. 23പക്ഷേ യഹോവ
യിസ്രായേൽജനതയോട് കാരുണ്യം കാട്ടി.
യഹോവ കാരുണ്യത്തോടെ യിസ്രായേലുകാ
രോടൊപ്പം നിന്നു. എന്തുകൊണ്ടെന്നാൽ
അബ്രാഹാമും യിസ്ഹാക്കും യാക്കോബുമായി
അവൻ കരാറുണ്ടാക്കിയിരുന്നു. എന്നിട്ടും
യഹോവ യിസ്രായേലുകാരെ നശിപ്പിക്കുക
യോ അവരെ കൈവെടിയുകയോ ചെയ്തില്ല.
24അരാമിലെ രാജാവായ ഹസായേൽ മരണ,
മടയുകയും ബെൻ-ഹദദ് അയാൾക്കു ശേഷം
പുതിയ രാജാവാകുകയും ചെയ്തു. 25തന്റെ
മരണത്തിനുമുമ്പ് ഹസായേൽ യെഹോവാ
ശിന്റെ പിതാവായ യെഹോവാഹാസിൽ
നിന്നും യുദ്ധത്തിൽ ഏതാനും നഗരങ്ങൾ പിടി
ച്ചെടുത്തിരുന്നു. എന്നാലിപ്പോൾ യെഹോ
വാശ് ഹസായേലിന്റെ പുത്രൻ ബെൻ-ഹദ
ദിന്റെ കൈയിൽനിന്നും ആ നഗരങ്ങൾ തിരി
ച്ചു പിടിച്ചു. യെഹോവാശ് ബെൻ-ഹദദിനെ
മൂന്നു പ്രാവശ്യം തോല്പിച്ച് നഗരങ്ങൾ തിരിച്ചു
പിടിച്ചു.

### അമസ്യാവ് യെഹൂദയിൽ ഭരണമാരംഭിക്കുന്നു

14 യെഹൂദയിലെ രാജാവായ യോവാശി
ന്റെ പുത്രൻ അമസ്യാവ്, യെഹോവാ
ഹാസിന്റെ പുത്രനായ യോവാശിന്റെ രണ്ടാം
ഭരണവർഷത്തിൽ, രാജാവായി. 2ഭരണമാരംഭി
ച്ചപ്പോൾ അമസ്യാവിന് ഇരുപത്തഞ്ചു വയ
സ്സായിരുന്നു. അമസ്യാവ് ഇരുപത്തൊമ്പതു
വർഷം യെരൂശലേമിൽ ഭരണം നടത്തി. യെരൂ
ശലേംകാരിയായ യെഹോവദ്ദാൻ ആയിരുന്നു
അമസ്യാവിന്റെ മാതാവ്. 3ശരിയെന്ന് യഹോ
വ പറഞ്ഞ കാര്യങ്ങളേ അമസ്യാവ് ചെയ്തു
ള്ളൂ. എന്നാൽ തന്റെ പൂർവ്വികനായ ദാവീദി
നെപ്പോലെ അവൻ പൂർണ്ണമായും ദൈവത്തെ
പിന്തുടർന്നില്ല. തന്റെ പിതാവായ യോവാശ്
ചെയ്ത എല്ലാ കാര്യങ്ങളും അമസ്യാവ് ചെ
യ്തു. 4അവൻ ഉന്നതസ്ഥലങ്ങൾ നശിപ്പിച്ചില്ല.
ആ ആരാധനാസ്ഥലങ്ങളിൽ ജനങ്ങളിന്നും
വഴിപാടുകളും ധൂപാർപ്പണവും നടത്തുന്നുണ്ട്.
5രാജ്യത്തിനുമേൽ തനിക്ക് ശക്തമായ നിയ
ന്ത്രണമുണ്ടായപ്പോൾ അമസ്യാവ്, തന്റെ
പിതാവിനെ കൊന്ന ഉദ്യോഗസ്ഥന്മാരെയെ
ല്ലാം വധിച്ചു. 6പക്ഷേ മോശെയുടെ ന്യായപ്ര
മാണ പുസ്തകത്തിൽ എഴുതിയിരിക്കുന്നതു
മൂലം കൊലയാളികളുടെ കുട്ടികളെ അവൻ
വധിച്ചില്ല. മോശെയുടെ നിയമത്തിൽ യ
ഹോവ ഈ കല്പന നൽകി: "കുട്ടികളുടെ പ്രവൃ
ത്തിക്ക് മാതാപിതാക്കൾക്കു വധശിക്ഷ നൽക
രുത്. മാതാപിതാക്കളുടെ പ്രവൃത്തിക്ക് കുട്ടി
കൾക്കും വധശിക്ഷ നൽകരുത്. ഒരാൾ സ്വയം
ചെയ്ത തിന്മയ്ക്കേ അയാളെ ശിക്ഷിക്കുവാൻ
പാടുള്ളൂ."
7അമസ്യാവ്, ഉപ്പുതാഴ്വരയിൽ വച്ച് പതി
നായിരം എദോമ്യരെ വധിച്ചു. യുദ്ധത്തിൽ
അമസ്യാവ് സേലാ പിടിച്ചെടുക്കുകയും അതി
നെ "യൊക്തെയേൽ" എന്നു വിളിക്കുകയും
ചെയ്തു, ഇന്നുവരെയും ആ സ്ഥലം "യൊക്തെ
യേൽ" എന്ന പേരിൽത്തന്നെയാണു വിളിക്ക
പ്പെടുന്നത്.

### അമസ്യാവ് യെഹോവാശിനെതിരെ യുദ്ധമാഗ്രഹിക്കുന്നു

8യിസ്രായേൽരാജാവായ യേഹൂവിന്റെ
പുത്രനായ യെഹോവാഹാസിന്റെ പുത്രനായ
യെഹോവാശിന്റെയടുത്ത് അമസ്യാവ് ദൂത
ന്മാരെ അയച്ചു. അമസ്യാവിന്റെ സന്ദേശം
ഇതായിരുന്നു, "വരൂ, നമുക്കു യുദ്ധത്തിൽ
നേർക്കു നേർ പോരാടാം."
9യിസ്രായേൽരാജാവായ യെഹോവാശ് യെ
ഹൂദയിലെ രാജാവായ അമസ്യാവിന് ഒരു മറു
പടി അയച്ചു. യെഹോവാശ് പറഞ്ഞു,
"ലെബാനോനിലെ മുൾപ്പടർപ്പ് ലെബാനോ
നിലെ ദേവദാരു വൃക്ഷത്തിനൊരു സന്ദേശമ
യച്ചു. അതിൽ, 'നിന്റെ പുത്രിയെ എന്റെ
മകനു വിവാഹം ചെയ്തു കൊടുക്കൂ' എന്നുണ്ട്.
എന്നാൽ ലെബാനോനിൽനിന്ന് ഒരു കാട്ടുമൃഗം
മുൾപ്പടർപ്പിനു മുകളിലൂടെ നടന്നുപോയി.
10സത്യത്തിൽ നീ എദോമിനെ തോല്പിച്ചു.
പക്ഷേ എദോമിനു മേലുള്ള നിന്റെ വിജയ
ത്തിൽ നീ അഭിമാനിക്കുന്നു. എന്നാൽ വീട്ടിലി
രുന്നു പൊങ്ങച്ചം പറയുക. നിനക്കുതന്നെ കുഴ
പ്പമുണ്ടാക്കാതിരിക്കുക. ഇങ്ങനെ ചെയ്താൽ
നീയും നിന്നോടൊപ്പം യെഹൂദയും വീഴും!"
11എന്നാൽ അമസ്യാവ്, യെഹോവാശിന്റെ
മുന്നറിയിപ്പു വകവെച്ചില്ല. അതിനാൽ യിസ്രാ
യേൽരാജാവായ യെഹോവാശ്, യെഹൂദാ
രാജാവായ അമസ്യാവിനെതിരെ യുദ്ധം ചെ
യ്യാൻ യെഹൂദയിലെ ബേത്ത്-ശേമെശിലേക്കു
പോയി. 12യിസ്രായേൽ യെഹൂദയെ തോല്പി
ച്ചു. എല്ലാ യെഹൂദക്കാരും വീട്ടിലേക്കോടി.
13ബേത്ത്-ശേമെശിൽ, യിസ്രായേൽരാജാവായ
യെഹോവാശ് അഹസ്യാവിന്റെ പുത്രനായ
യെഹോവാശിന്റെ പുത്രനും യെഹൂദയിലെ
രാജാവുമായ അമസ്യാവിനെ പിടികൂടി. യെ
ഹോവാശ് അമസ്യാവിനെ യെരൂശലേമിലേക്കു
കൊണ്ടുപോയി. യെഹോവാശ് യെരൂശലേ
മിന്റെ ഭിത്തി എഫ്രയീമിലെ കവാടം മുതൽ
മൂലക്കതകുവരെ അറുന്നൂറടിയോളം പൊളിച്ചു.
14എന്നിട്ട് യെഹോവാശ് യഹോവയുടെ ആല
യത്തിലും രാജകൊട്ടാരത്തിലെ നിധിപ്പുരയി
ലുമുള്ള മുഴുവൻ സ്വർണ്ണവും വെള്ളിയും എടു
ത്തു. ജനങ്ങളെ യെഹോവാശ് തന്റെ തടവു
കാരായി കൊണ്ടുപോയി. അനന്തരം അവൻ
ശമര്യയിലേക്കു മടങ്ങിപ്പോയി.

15യെഹൂദാരാജാവായ അമസ്യാവിനെതിരെ
യുദ്ധം ചെയ്തതടക്കമുള്ള യെഹോവാശിന്റെ
പ്രവൃത്തികൾ മുഴുവൻ 'യിസ്രായേൽരാജാക്ക
ന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥത്തിൽ രേഖപ്പെ
ടുത്തിയിട്ടുണ്ട്. 16യെഹോവാശ് മരണമടയു
കയും തന്റെ പൂർവ്വികരോടൊപ്പം സംസ്കരി
ക്കപ്പെടുകയും ചെയ്തു. യിസ്രായേൽരാജാക്ക
ന്മാരോടൊപ്പം ശമര്യയിലാണ് യെഹോവാശ്
സംസ്കരിക്കപ്പെട്ടത്. അയാൾക്കുശേഷം യെ
ഹോവാശിന്റെ പുത്രൻ യൊരോബെയാം
പുതിയ രാജാവായി.

### അമസ്യാവിന്റെ മരണം

17യെഹൂദാരാജാവായ യോവാശിന്റെ പുത്ര
നായ അമസ്യാവ്, യിസ്രായേൽ രാജാവായ
യെഹോവാഹാസിന്റെ പുത്രനായ യെഹോ
വാശിന്റെ മരണശേഷം പതിനഞ്ചു കൊല്ലം
ജീവിച്ചു. 18അമസ്യാവിന്റെ എല്ലാ മഹദ്പ്രവൃ
ത്തികളും 'യെഹൂദാരാജാക്കന്മാരുടെ ചരിത്രം'
എന്ന പുസ്തകത്തിൽ എഴുതിയിട്ടുണ്ട്. 19യെരൂ
ശലേമിൽ ജനങ്ങൾ അമസ്യാവിനെതിരെ ഒരു
ഗൂഢാലോചന നടത്തുകയും അമസ്യാവ്
ലാഖീശിലേക്കു ഓടിപ്പോവുകയും ചെയ്തു.

പക്ഷേ ജനങ്ങൾ അമസ്യാവിന് പിന്നാലെ
ലാഖീശിലേക്കു ചിലരെ അയച്ചു. അവർ അമ
സ്യാവിനെ ലാഖീശിൽ വച്ച് വധിക്കുകയും
ചെയ്തു. 20അവർ അമസ്യാവിന്റെ മൃതദേഹം
കുതിരപ്പുറത്തു കയറ്റി തിരിച്ചു കൊണ്ടുവന്നു.
അമസ്യാവ് ദാവീദിന്റെ നഗരത്തിൽ തന്റെ
പൂർവ്വികരോടൊപ്പം സംസ്കരിക്കപ്പെട്ടു.

### അസര്യാവ് യെഹൂദയിൽ ഭരണമാരംഭിക്കുന്നു

21അനന്തരം യെഹൂദക്കാർ അസര്യാവിനെ
പുതിയ രാജാവാക്കി. അസര്യാവിനു പതി
നാറു വയസ്സായിരുന്നു. 22അങ്ങനെ അമസ്യാവു
രാജാവ് മരണമടയുകയും തന്റെ പൂർവ്വിക
രോടൊപ്പം സംസ്കരിക്കപ്പെടുകയും ചെയ്തു.
അനന്തരം അസര്യാവ് ഏലത്ത് വീണ്ടും പണി
യുകയും യെഹൂദയ്ക്കു തിരികെ നൽകുകയും
ചെയ്തു.

### യൊരോബെയാം രണ്ടാമൻ യിസ്രായേലിൽ തന്റെ ഭരണമാരംഭിക്കുന്നു

23യോവാശിന്റെ പുത്രനായ അമസ്യാവ്
യെഹൂദാരാജാവായിരുന്നതിന്റെ പതിനഞ്ചാം
വർഷം യിസ്രായേൽരാജാവായ യെഹോവാ
ശിന്റെ പുത്രനായ യൊരോബെയാം ശമര്യ
യിൽ ഭരണമാരംഭിച്ചു. യൊരോബെയാം നാല്പ
ത്തൊന്നു വർഷം ഭരിച്ചു. 24യഹോവയുടെ
ദൃഷ്ടിയിൽ തിന്മയായ കാര്യങ്ങൾ യൊരോ
ബെയാം ചെയ്തു. യിസ്രായേലിനെ പാപത്തി
ലേക്കു നയിച്ച, നെബാത്തിന്റെ പുത്രനായ
യൊരോബെയാമിന്റെ പാപങ്ങൾ ചെയ്യുന്നത്
യൊരോബെയാം തുടർന്നു. 25ലേബോഹമാത്ത്
മുതൽ അരാബാകടൽ*വരെയുള്ള യിസ്രായേ
ലിന്റെ ഭൂപ്രദേശം യൊരോബെയാം തിരികെ
പിടിച്ചു. യിസ്രായേലിന്റെ യഹോവ തന്റെ
ദാസനും അമിത്ഥായിയുടെ പുത്രനുമായ യോ
നയിലൂടെ പറഞ്ഞതുപോലെയാണു സംഭവി
ച്ചത്. ഗത്ത്ഹെഫർ സ്വദേശിയായിരുന്നു അമി
ത്ഥായി. 26അടിമകളും സ്വതന്ത്രരുമടക്കം സകല
യിസ്രായേലുകാരും വളരെ കഷ്ടപ്പെടുന്നത്
യഹോവ കണ്ടു. യിസ്രായേലിനെ സഹായി
ക്കാൻ കഴിയുമായിരുന്ന ആരും അവശേഷിച്ചി
രുന്നില്ല. 27യിസ്രായേലിന്റെ നാമം ലോകത്തു
നിന്നും ഇല്ലായ്മ ചെയ്യുമെന്ന് യഹോവ പറ
ഞ്ഞില്ല. അതിനാൽ യിസ്രായേൽജനതയെ
രക്ഷിക്കാൻ യഹോവയെ ഹോവാശിന്റെ
പുത്രനായ യൊരോബെയാമിനെ ഉപയോ
ഗിച്ചു.
28യൊരോബെയാമിന്റെ എല്ലാ മഹദ്പ്രവൃ
ത്തികളും 'യിസ്രായേൽരാജാക്കന്മാരുടെ ചരി
ത്രം' എന്ന പുസ്തകത്തിൽ എഴുതിയിട്ടുണ്ട്.
യൊരോബെയാം യിസ്രായേലിനുവേണ്ടി ദമ്മേ
ശെക്കും ഹാമാത്തും പിടിച്ചെടുത്തത് ഇതിലുൾ
പ്പെടുന്നു. (ഈ നഗരങ്ങൾ യെഹൂദയുടേതാ
യിരുന്നു.) 29യൊരോബെയാം മരണമടയുകയും
യിസ്രായേൽരാജാക്കന്മാരായ തന്റെ പൂർവ്വി
കരോടൊപ്പം സംസ്കരിക്കപ്പെടുകയും ചെ
യ്തു. യൊരോബെയാമിന്റെ പുത്രനായ
സെഖര്യാവ് അയാൾക്കു ശേഷം പുതിയ രാജാ
വായി.

### അസര്യാവിന്റെ യെഹൂദാഭരണം

15 യൊരോബെയാം യിസ്രായേൽരാജാവാ
യതിന്റെ ഇരുപത്തേഴാം വർഷം അമ
സ്യാരാജാവിന്റെ പുത്രൻ അസര്യാവ് യെഹൂ
ദയിലെ രാജാവായി. 2ഭരണമാരംഭിച്ചപ്പോൾ
അസര്യാവിനു പതിനാറു വയസ്സായിരുന്നു.
അയാൾ യെരൂശലേമിൽ അൻപത്തിരണ്ടു
വർഷം ഭരണം നടത്തി. യെരൂശലേംകാരിയായ
യെഖൊല്യാ ആയിരുന്നു അസര്യാവിന്റെ അമ്മ.
3തന്റെ പിതാവായ അമസ്യാവിനെപ്പോലെ
തന്നെ, യഹോവയുടെ ദൃഷ്ടിയിൽ ശരിയായതു
ആണ് അസര്യാവ് ചെയ്തത്. തന്റെ പിതാ
വായ അമസ്യാവിന്റെ പ്രവൃത്തികളെല്ലാം അ
സര്യാവ് പിന്തുടർന്നു. 4എന്നാൽ ഉന്നതസ്ഥല
ങ്ങൾ അയാൾ നശിപ്പിക്കുകയുണ്ടായില്ല. ഈ
ആരാധനാസ്ഥലങ്ങളിൽ ജനങ്ങളിന്നും വഴി
പാടുകളും ധൂപങ്ങളും അർപ്പിക്കുന്നു.
5യഹോവ, അസര്യാരാജാവിനെ കുഷ്ഠരോ
ഗിയാക്കി. മരണം വരെ അയാൾ ഒരു കുഷ്ഠരോ
ഗിയായിരുന്നു. അസര്യാവ് വേറെ ഒരു വസതി
യിലായിരുന്നു താമസിച്ചിരുന്നത്. രാജാവിന്റെ
പുത്രനായ യോഥാം കൊട്ടാരാധികാരിയായി
നീതി നിർവ്വഹണം നടത്തി.
6അസര്യാവിന്റെ എല്ലാ മഹദ്പ്രവൃത്തിക
ളും 'യെഹൂദാരാജാക്കന്മാരുടെ ചരിത്രം' എന്ന
പുസ്തകത്തിൽ എഴുതിയിട്ടുണ്ട്. 7അസര്യാവ്
മരണമടയുകയും ദാവീദിന്റെ നഗരത്തിൽ
തന്റെ പൂർവ്വികരോടൊപ്പം സംസ്കരിക്കപ്പെ
ടുകയും ചെയ്തു. അയാൾക്കു ശേഷം അസര്യാ
വിന്റെ പുത്രൻ യോഥാം പുതിയ രാജാവായി.

### യിസ്രായേലിനുമേൽ സെഖര്യാവിന്റെ ഹ്രസ്വകാലത്തെ ഭരണം

8യൊരോബെയാമിന്റെ പുത്രനായ സെഖ
ര്യാവ് ആറു മാസം ശമര്യയിൽ യിസ്രായേൽ
ഭരിച്ചു. യെഹൂദാരാജാവെന്ന നിലയിൽ അസ
ര്യാവിന്റെ ഭരണത്തിന്റെ മുപ്പത്തെട്ടാം വർഷ
ത്തിലായിരുന്നു അത്. 9യഹോവയുടെ ദൃഷ്ടി
യിൽ തിന്മയായ കാര്യങ്ങൾ സെഖര്യാവ് ചെ
യ്തു. തന്റെ പൂർവ്വികർ ചെയ്ത കാര്യങ്ങൾ
തന്നെ അവനും ചെയ്തു. യിസ്രായേലിനെ
പാപത്തിലേക്കു നയിച്ച നെബാത്തിന്റെ
പുത്രൻ യൊരോബെയാമിന്റെ പാപങ്ങൾ
ചെയ്യുന്നത് അവൻ അവസാനിപ്പിച്ചില്ല.
10യാബേശിന്റെ പുത്രനായ ശല്ലൂം സെഖ
ര്യാവിനെതിരായി ഗൂഢാലോചന നടത്തി.
ജനങ്ങളുടെ മുമ്പിൽ വച്ച് ശല്ലൂം സെഖര്യാ
വിനെ വധിച്ചു. അയാൾക്കു ശേഷം ശല്ലൂം
പുതിയ രാജാവായി. 11സെഖര്യാവിന്റെ മറ്റെ
ല്ലാ പ്രവൃത്തികളും 'യിസ്രായേൽരാജാക്കന്മാ
രുടെ ചരിത്രം' എന്ന ഗ്രന്ഥത്തിൽ എഴുതപ്പെട്ടി
ട്ടുണ്ട്. 12അങ്ങനെ യഹോവയുടെ വാക്കുകൾ
യാഥാർത്ഥ്യമായി. അവന്റെ പിൻഗാമികളുടെ
നാലു തലമുറക്കാർ യിസ്രായേലിൽ രാജാക്ക
ന്മാരാകുമെന്ന് യഹോവ യേഹൂവിനോടു പറ
ഞ്ഞിരുന്നു.

### ശല്ലൂമിന്റെ ഹ്രസ്വകാലത്തെ യിസ്രായേൽഭരണം

13ഉസ്സിയാവിന്റെ യെഹൂദാഭരണത്തിന്റെ
മുപ്പത്തൊമ്പതാം വർഷം, യാബേശിന്റെ പുത്ര
നായ ശല്ലൂം യിസ്രായേലിൽ രാജാവായി. ശല്ലൂം
ശമര്യയിൽ ഒരു മാസം രാജാവായിരുന്നു.
14ഗാദിയുടെ പുത്രനായ മെനഹേം തിർസ്സ
യിൽനിന്നും ശമര്യയിലേക്കെത്തി. യാബേ
ശിന്റെ പുത്രനായ ശല്ലൂമിനെ മെനഹേം വധി

**അരാബാ കടൽ** ചാവുകടൽ.

ച്ചു. അനന്തരം അയാൾക്കു ശേഷം മെനഹേം
പുതിയ രാജാവായി.
15ശല്ലൂമിന്റെ എല്ലാ പ്രവൃത്തികളും, സെഖ
ര്യാവിനെതിരെ അവൻ നടത്തിയ ഗൂഢാലോ
ചന സഹിതം ‘യിസ്രായേൽ രാജാക്കന്മാരുടെ
ചരിത്രം’ എന്ന ഗ്രന്ഥത്തിൽ എഴുതിയിട്ടുണ്ട്.

### മെനഹേമിന്റെ യിസ്രായേൽ ഭരണം

16ശല്ലൂമിന്റെ മരണശേഷം മെനഹേം, തിപ്
സഹും പരിസരപ്രദേശങ്ങളും കീഴടക്കി.
അവന് നഗരകവാടം തുറന്നുകൊടുക്കുവാൻ
ജനങ്ങൾ വിസമ്മതിച്ചു. അതിനാൽ മെനഹേം
അവരെ തോല്പിക്കുകയും ആ നഗരത്തിലുള്ള
ഗർഭിണികളെയെല്ലാം പിളർന്നു കളയുകയും
ചെയ്തു.
17അസര്യാവിന്റെ യെഹൂദാഭരണത്തിന്റെ
മുപ്പത്തൊമ്പതാം വർഷം ഗാദിയുടെ പുത്ര
നായ മെനഹേം യിസ്രായേലിൽ രാജാവായി.
മെനഹേം ശമര്യയിൽ പത്തു വർഷം ഭരണം
നടത്തി. 18യഹോവയുടെ ദൃഷ്ടിയിൽ തിന്മ
യായ കാര്യങ്ങൾ മെനഹേം ചെയ്തു. യിസ്രാ
യേലിനെക്കൊണ്ടു പാപം ചെയ്യിച്ച, നെബാ
ത്തിന്റെ പുത്രനായ യൊരോബെയാമിന്റെ
പാപങ്ങൾ ചെയ്യുന്നത് അയാൾ അവസാനി
പ്പിച്ചില്ല.
19അശ്ശൂർരാജാവായ പൂൽ യിസ്രായേലിനെ
തിരെ യുദ്ധത്തിനു വന്നു. മെനഹേം പൂലിന്
എഴുപത്തായ്യായിരം പൗണ്ടു വെള്ളി നൽകി.
തന്റെ രാജ്യം ശക്തമാക്കുന്നതിന് പൂലിന്റെ
പിന്തുണ നേടാനാണ് മെനഹേം ആ ധനം
കൊടുത്തത്. 20ധനികരും ശക്തരുമായവരിൽ
നിന്നും കരം പിരിച്ചാണ് മെനഹേം ആ പണം
സ്വരൂപിച്ചത്. മെനഹേം ഓരോരുത്തർക്കും ഇരു
പത് ഔൺസ് വെള്ളി കരം ചുമത്തി. അനന്തരം
മെനഹേം ആ പണം അശ്ശൂരിലെ രാജാവിനു
നൽകി. അതിനാൽ അശ്ശൂരിലെ രാജാവ് യിസ്രാ
യേലിൽ തങ്ങാതെ അവിടം വിട്ടു.
21മെനഹേമിന്റെ എല്ലാ മഹദ്പ്രവൃത്തികളും
‘യിസ്രായേൽരാജാക്കന്മാരുടെ ചരിത്രം’ എന്ന
ഗ്രന്ഥത്തിൽ എഴുതിയിട്ടുണ്ട്. 22മെനഹേം മര
ണമടയുകയും തന്റെ പൂർവ്വികരോടൊപ്പം
സംസ്കരിക്കപ്പെടുകയും ചെയ്തു. മെനഹേ
മിനു ശേഷം അയാളുടെ പുത്രൻ പെക്കഹ്യാവ്
പുതിയ രാജാവായി.

### പെക്കഹ്യാവിന്റെ യിസ്രായേൽഭരണം

23അസര്യാവിന്റെ യെഹൂദാഭരണത്തിന്റെ
അൻപതാം വർഷം മെനഹേമിന്റെ പുത്രനായ
പെക്കഹ്യാവ് ശമര്യയിൽ യിസ്രായേലിന്റെ
രാജാവായി. പെക്കഹ്യാവ് രണ്ടു വർഷം ഭരിച്ചു.
24യഹോവയുടെ ദൃഷ്ടിയിൽ തിന്മയായ കാര്യ
ങ്ങൾ പെക്കഹ്യാവ് ചെയ്തു. യിസ്രായേലിനെ
ക്കൊണ്ടു പാപം ചെയ്യിച്ച, നെബാത്തിന്റെ
പുത്രൻ യെരോബെയാമിന്റെ പാപങ്ങൾ
ചെയ്യുന്നത് പെക്കഹ്യാവ് അവസാനിപ്പിച്ചില്ല.
25രെമല്യാവിന്റെ പുത്രനായ പേക്കഹ്
ആയിരുന്നു പെക്കഹ്യാവിന്റെ സൈന്യാധി
പൻ. പേക്കഹ് പെക്കഹ്യാവിനെ വധിച്ചു. ശമ
ര്യയിൽ രാജകൊട്ടാരത്തിൽ വച്ചാണ് അയാൾ
അവനെ വധിച്ചത്. പെക്കഹ്യാവിനെ വധിക്കു
മ്പോൾ അൻപതു ഗിലെയാദുകാരു കൂടി പേക്ക
ഹിനോടൊപ്പമുണ്ടായിരുന്നു. അനന്തരം പേക്ക
ഹ്, പെക്കഹ്യാവിനു ശേഷം പുതിയ രാജാ
വായി.
26പെക്കഹ്യാവിന്റെ എല്ലാ പ്രധാന പ്രവൃ
ത്തികളും ‘യിസ്രായേൽരാജാക്കന്മാരുടെ
ചരിത്രം’ എന്ന ഗ്രന്ഥത്തിലുണ്ട്.

### പേക്കഹിന്റെ യിസ്രായേൽ ഭരണം

27അസര്യാവ് യെഹൂദയിലെ രാജാവായതി
ന്റെ അൻപത്തിരണ്ടാം വർഷം രെമല്യാവി
ന്റെ പുത്രനായ പേക്കഹ് ശമര്യയിൽ യിസ്രാ
യേലിന്റെ ഭരണം ആരംഭിച്ചു. പേക്കഹ് ഇരു
പതു വർഷം ഭരിച്ചു. 28തെറ്റെന്നു യഹോവ
പറഞ്ഞ കാര്യങ്ങൾ പേക്കഹ് ചെയ്തു. യിസ്രാ
യേലിനെക്കൊണ്ടു പാപം ചെയ്യിച്ച, നെബാ
ത്തിന്റെ പുത്രനായ യൊരോബെയാമിന്റെ
പാപങ്ങൾ ചെയ്യുന്നത് പേക്കഹ് നിർത്തിയില്ല.
29അശ്ശൂരിലെ രാജാവായ തിഗ്ലത്ത്പിലേ
സെർ യിസ്രായേലിനെതിരെ യുദ്ധത്തിനു
വന്നു. പേക്കഹ് യിസ്രായേൽ രാജാവായിരുന്ന
കാലത്തായിരുന്നു അത്. ഈയോൻ, ആബേൽ
ബേത്ത്-മയഖ, യാനോവഹ്, കേദെശ്, ഹാ
സോർ, ഗിലയാദ്, ഗെലീലി എന്നീ സ്ഥലങ്ങ
ളും നഫ്താലിയുടെ മുഴുവൻപ്രദേശവും തിഗ്ല
ത്ത് പിലേസെർ പിടിച്ചെടുത്തു. തിഗ്ലത്ത്
പിലേസെർ ഈ സ്ഥലങ്ങളിലെ ജനങ്ങളെ
അശ്ശൂരിലേക്കു തടവുകാരായി കൊണ്ടുപോയി.
30ഏലാവിന്റെ പുത്രനായ ഹോശേയ രെമ
ല്യാവിന്റെ പുത്രനായ പേക്കഹിനെതിരെ ഗൂ
ഢാലോചന നടത്തി. ഹോശേയ പേക്കഹിനെ
വധിച്ചു. അനന്തരം പേക്കഹിനു ശേഷം ഹോ
ശേയ പുതിയ രാജാവായി. ഉസ്സീയാവിന്റെ
പുത്രനായ യോഥാം യെഹൂദയിലെ രാജാവായ
തിന്റെ ഇരുപതാം വർഷത്തിലായിരുന്നു അത്.
31പേക്കഹ് ചെയ്ത എല്ലാ വലിയ കാര്യ
ങ്ങളും ‘യിസ്രായേൽരാജാക്കന്മാരുടെ ചരിത്രം’
എന്ന ഗ്രന്ഥത്തിലുണ്ട്.

### യോഥാം യെഹൂദയിൽ ഭരണമാരംഭിക്കുന്നു

32ഉസ്സീയാവിന്റെ പുത്രനായ യോഥാം യെ
ഹൂദയിൽ രാജാവായി. രെമല്യാവിന്റെ പുത്ര
നായ പേക്കഹ് യിസ്രായേൽരാജാവായതിന്റെ
രണ്ടാം വർഷമായിരുന്നു അത്. 33രാജാവാകു
മ്പോൾ യോഥാമിന് ഇരുപത്തഞ്ചു വയസ്സായി
രുന്നു. യോഥാം യെരൂശലേമിൽ പതിനാറു
വർഷം ഭരിച്ചു. സാദോക്കിന്റെ പുത്രിയായ
യെരൂശാ ആയിരുന്നു യോഥാമിന്റെ അമ്മ.
34തന്റെ പിതാവായ ഉസ്സീയാവിനെപ്പോലെ,
യഹോവയുടെ ദൃഷ്ടിയിൽ ശരിയായതു
യോഥാം ചെയ്തു. 35എന്നാലയാൾ ഉന്നതസ്ഥ
ലങ്ങൾ നശിപ്പിക്കുകയുണ്ടായില്ല. ജനങ്ങളിന്നും
ആ ആരാധനാസ്ഥലത്ത് ബലികളും ധൂപങ്ങളും
അർപ്പിക്കുന്നുണ്ട്. യോഥാം, യഹോവയുടെ
ആലയത്തിന് ഉന്നതകവാടം നിർമ്മിച്ചു. 36യോ
ഥാമിന്റെ എല്ലാ മഹദ്പ്രവൃത്തികളും ‘യെഹൂദ
യിലെ രാജാക്കന്മാരുടെ ചരിത്രം’ എന്ന ഗ്രന്ഥ
ത്തിൽ എഴുതിയിട്ടുണ്ട്.
37അക്കാലത്ത് യെഹൂദയ്ക്കെതിരെ യുദ്ധം
ചെയ്യുന്നതിന് യഹോവ അരാമിലെ രാജാ
വായ രെസീനെയും രെമല്യാവിന്റെ പുത്ര
നായ പേക്കഹിനെയും അയച്ചു. 38യോഥാം
മരണമടയുകയും തന്റെ പൂർവ്വികരോടൊപ്പം
ദാവീദിന്റെ നഗരത്തിൽ സംസ്കരിക്കപ്പെടു
കയും ചെയ്തു. യോഥാമിനു ശേഷം അവന്റെ
പുത്രൻ ആഹാസ് പുതിയ രാജാവായി.

### ആഹാസ് യെഹൂദയുടെ രാജാവാകുന്നു

16 രെമല്യാവിൻെറ പുത്രനായ പേക്കഹി
ൻെറ യിസ്രായേൽഭരണത്തിൻെറ പതി
നേഴാം വർഷം യോഥാമിൻെറ പുത്രനായ
ആഹാസ് യിസ്രായേലിൻെറ രാജാവായി ഭര
ണമാരംഭിച്ചു. 2രാജാവാകുമ്പോൾ ആഹാസിന്
ഇരുപതു വയസ്സായിരുന്നു. അയാൾ പതിനാറു
വർഷം യെരൂശലേമിൽ ഭരണം നടത്തി. അയാൾ
തൻെറ പൂർവ്വികനായ ദാവീദിനെപ്പോലെയാ
യിരുന്നില്ല. യഹോവയുടെ ദൃഷ്ടിയിൽ ശരി
യായ കാര്യങ്ങൾ ആഹാസ് ചെയ്തില്ല. 3യി
സ്രായേൽരാജാക്കന്മാരെ പോലെയായിരുന്നു
ആഹാസ് ജീവിച്ചത്. അയാൾ തൻെറ പുത്ര
നെപ്പോലും അഗ്നിയിൽ ബലികഴിച്ചു.*
യിസ്രായേലുകാർ വന്ന കാലത്ത് യഹോവ
നിർബ്ബന്ധപൂർവ്വം ഒഴിപ്പിച്ച ജനതകളുടെ
കൊടും പാപങ്ങൾ തന്നെ ആഹാസ് ചെയ്തു.
4ഉന്നതസ്ഥലങ്ങളിലും കുന്നുകളിലും പച്ച മര
ങ്ങളുടെ ചുവട്ടിലും ആഹാസ് ബലികളും ധൂപ
ങ്ങളും അർപ്പിച്ചു.

5അരാമിൻെറ രാജാവായ രെസീനും യിസ്രാ
യേൽരാജാവായ രെമല്യാവിൻെറ പുത്രനായ
പേക്കഹും യെരൂശലേമിനെതിരെ യുദ്ധത്തിനു
വന്നു. രെസീനും പേക്കഹും ആഹാസിനെ വള
ഞ്ഞെങ്കിലും അവനെ തോല്പിക്കാനായില്ല.
6അക്കാലത്ത് അരാമ്യരാജാവായ രെസീൻ ഏല
ത്ത് തിരിച്ചു പിടിച്ചു. ഏലത്തിലെ എല്ലാ
യെഹൂദക്കാരെയും രെസീൻ കൊണ്ടുപോയി.
ഏലത്തിൽ സ്ഥിരതാമസമാക്കിയ അരാമ്യർ
ഇന്നും അവിടെ താമസിക്കുന്നു.

7അശ്ശൂർരാജാവായ തിഗ്ലത്ത്-പിലേസേറി
ൻെറയടുത്ത് ആഹാസ് ദൂതന്മാരെ അയച്ചു.
സന്ദേശം ഇതായിരുന്നു: "ഞാനങ്ങയുടെ ദാ
സൻ. ഞാൻ അങ്ങയ്ക്ക് പുത്രനെപ്പോലെ
യാണ്. ഇവിടെ വന്ന് അരാമിലെയും യിസ്രാ
യേലിലെയും രാജാക്കന്മാരിൽനിന്നും എന്നെ
രക്ഷിക്കേണമേ!" 8യഹോവയുടെ ആലയത്തി
ലും രാജാവിൻെറ കൊട്ടാരത്തിലെ ഖജനാവി
ലുംഉള്ള മുഴുവൻ സ്വർണ്ണവും വെള്ളിയും
ആഹാസ് ശേഖരിച്ചു. എന്നിട്ട് ആഹാസ് അത്
അശ്ശൂർരാജാവിന് അയച്ചു കൊടുത്തു. 9അശ്ശൂരി
ലെ രാജാവ് ആഹാസിനെ ചെവിക്കൊണ്ടു.
ദമ്മേശെക്കിനെതിരെ യുദ്ധം ചെയ്യാൻ അശ്ശൂരി
ലെ രാജാവ് പുറപ്പെട്ടു. രാജാവ് ആ നഗരം
പിടിച്ചെടുക്കുകയും ദമ്മേശെക്കിലെ ജനങ്ങളെ
കീരിലേക്കു തടവുകാരായി കൊണ്ടുപോവുക
യും ചെയ്തു. രെസീനെ അദ്ദേഹം വധിക്കുക
യും ചെയ്തു.

10അശ്ശൂരിലെ തിഗ്ലത്ത്പിലേസേരിനെ കാ
ണാൻ ആഹാസു രാജാവ് ദമ്മേശെക്കിലേക്കു
പോയി. ദമ്മേശെക്കിലെ യാഗപീഠം ആഹാസ്
കണ്ടു. യാഗപീഠത്തിൻെറ മാതൃകയും ഘടന
യും ആഹാസുരാജാവ് പുരോഹിതനായ ഊരീ
യാവിന് അയച്ചു കൊടുത്തു. 11അനന്തരം ഊരീ
യാവ്, ആഹാസുരാജാവ് ദമ്മേശെക്കിൽനിന്നും
അയച്ചുകൊടുത്ത മാതൃകയനുസരിച്ച് യാഗ
പീഠം നിർമ്മിച്ചു. ആഹാസുരാജാവ് ദമ്മേശെ
ക്കിൽനിന്നും മടങ്ങിയെത്തും മുമ്പുതന്നെ ഊരീ
യാവ് എന്ന പുരോഹിതൻ യാഗപീഠം നിർ
മ്മിച്ചു.

12ദമ്മേശെക്കിൽനിന്നും മടങ്ങിയെത്തിയ
രാജാവ് യാഗപീഠം കണ്ടു. അദ്ദേഹം അതിൽ
ബലികളർപ്പിച്ചു. 13യാഗപീഠത്തിൽ, ആഹാസ്
തൻെറ ഹോമയാഗങ്ങളും ധാന്യബലികളും
അർപ്പിച്ചു. ആഹാസ് തൻെറ പാനീയയാഗം
യാഗപീഠത്തിലൊഴിക്കുകയും സമാധാനബലി
യുടെ രക്തം യാഗപീഠത്തിൽ തളിക്കുകയും
ചെയ്തു.

14ആലയത്തിനു മുമ്പിൽ യഹോവയുടെ സമ
ക്ഷത്തുനിന്നും ഓട്ടുയാഗപീഠം ആഹാസ്
എടുത്തു. അഹാസിൻെറ യാഗപീഠത്തിനും
യഹോവയുടെ ആലയത്തിനും ഇടയ്ക്കായി
രുന്നു ആ യാഗപീഠം. ഓട്ടുയാഗപീഠം ആഹാസ്
തൻെറ യാഗപീഠത്തിൻെറ വടക്കു വശത്തു
വച്ചു. 15പുരോഹിതനായ ഊരീയാവിന് ആഹാ
സ് ഒരു കല്പന നൽകി, "പ്രഭാതത്തിലെ ഹോമ
യാഗങ്ങൾ, സായാഹ്നധാന്യബലികൾ, ഈ
രാജ്യത്തെ ജനങ്ങളുടെ പാനീയയാഗങ്ങൾ
എന്നിവ ഹോമിക്കുന്നതിന് വലിയ യാഗപീഠം
ഉപയോഗിക്കുക. ഹോമയാഗങ്ങളുടെയും
ബലികളുടെയും രക്തം മുഴുവനും വലിയ യാഗ
പീഠത്തിൽ തളിക്കുക. പക്ഷേ ഓരോ കാലത്തും
ദൈവത്തിൽനിന്നുള്ള ചോദ്യങ്ങൾ ചോദിക്കു
ന്നതിനായിരിക്കും ഓട്ടുയാഗപീഠം ഞാനുപ
യോഗിക്കുക." 16പുരോഹിതനായ ഊരീയാവ്
ആഹാസ്‌രാജാവിൻെറ എല്ലാ കല്പനകളും
അനുസരിച്ചു.

17വെങ്കലപ്പലകകൾ തറച്ച വണ്ടികളും
പുരോഹിതന്മാർക്കു കൈകഴുകാനുള്ള തൊട്ടി
കളും അവിടെയുണ്ടായിരുന്നു. ആഹാസു
രാജാവ് പലകകളും തൊട്ടികളും നീക്കം ചെയ്യു
കയും വണ്ടികൾ തകർക്കുകയും ചെയ്തു.
അദ്ദേഹം വലിയ വെള്ളത്തൊട്ടിയെ അതിനു
കീഴെ നിന്നിരുന്ന ഓട്ടുകാളകളുടെമേൽനിന്നും
എടുക്കുകയും ചെയ്തു. ആ വലിയ തൊട്ടി
അവൻ കല്ലു നടവഴിയിൽ വച്ചു. 18ആഹാസ്
മൂടിയ സ്ഥലം ശബ്ബത്തിനായി എടുത്തു. പണി
ക്കാർ അത് ആലയത്തിനുള്ളിൽ നിർമ്മിച്ചു.
രാജാവിനുള്ള പുറത്തെ കവാടം ആഹാസ്
നീക്കം ചെയ്തു. അശ്ശൂരിലെ രാജാവിനെ കരു
തിയാണ് യഹോവയുടെ ആലയത്തിൽനിന്നും
ആഹാസ് നീക്കം ചെയ്തത്.

19ആഹാസിൻെറ എല്ലാ മഹദ്പ്രവൃത്തികളും
'യെഹൂദയിലെ രാജാക്കന്മാരുടെ ചരിത്രം' എന്ന
ഗ്രന്ഥത്തിൽ എഴുതിയിട്ടുണ്ട്. 20ആഹാസ് മര
ണമടയുകയും തൻെറ പൂർവ്വികരോടൊപ്പം
ദാവീദിൻെറ നഗരത്തിൽ സംസ്കരിക്കപ്പെടുക
യും ചെയ്തു. ആഹാസിനുശേഷം ആഹാ
സിൻെറ പുത്രനായ ഹിസ്കീയാവ് പുതിയ
രാജാവായി.

### ഹോശേയ യിസ്രായേലിൽ ഭരണമാരംഭിക്കുന്നു

17 ഏലയുടെ പുത്രനായ ഹോശേയ ശമര്യ
യിൽ യിസ്രായേലിൻെറ ഭരണമാരം
ഭിച്ചു. ആഹാസിൻെറ യെഹൂദാഭരണത്തിൻെറ
പന്ത്രണ്ടാം വർഷത്തിലായിരുന്നു അത്. ഹോ
ശേയ ഒമ്പതു വർഷം ഭരണം നടത്തി. 2തെറ്റെന്നു
യഹോവ പറഞ്ഞ കാര്യങ്ങളാണ് ഹോശേയ
ചെയ്തത്. പക്ഷേ തനിക്കു മുമ്പു ഭരിച്ച യിസ്രാ
യേൽ രാജാക്കന്മാരെപ്പോലെ ചീത്തയായിരു
ന്നില്ല ഹോശേയ.

3അശ്ശൂരിലെ രാജാവായ ശൽമനേസെർ ഹോ
ശേയയ്ക്കെതിരെ യുദ്ധത്തിനു വരികയും അ
യാളെ തോല്പിക്കുകയും ചെയ്തു. ഹോശേയ

**പുത്രനെ ... ബലികഴിച്ചു** "തൻെറ പുത്രനെ അഗ്നി
യിലൂടെ കടത്തിവിട്ടു" എന്നർത്ഥം.

ശൽമനേസെരിൻെറ ദാസനായിത്തീർന്നു.
ഹോശേയ ശൽമനേസെർക്കു കപ്പം കൊടുത്തു.
4എന്നാൽ ഹോശേയ തനിക്കെതിരെ ഗൂഢാ
ലോചന നടത്തുന്നുവെന്ന് ശൽമനേസെർ
മനസ്സിലാക്കി. പിന്നീട് ഹോശേയ ഈജിപ്തി
ലെ രാജാവായ സോവിൻെറയടുത്തേക്കു സ
ഹായം തേടി ദൂതന്മാരെ അയച്ചു. ഹോശേയ
തനിക്കെതിരെ ഗൂഢാലോചന നടത്തിയെന്ന്
അശ്ശൂരിലെ രാജാവ് മനസ്സിലാക്കി. ആ വർഷം
എല്ലാ വർഷത്തെയും പോലെ ഹോശേയ അശ്ശൂ
രിലെ രാജാവിനു കപ്പം കൊടുത്തില്ല. അതി
നാൽ അശ്ശൂരിലെ രാജാവ് ഹോശേയയെ
ബന്ധിച്ചു തടവറയിലിട്ടു.
5അനന്തരം അശ്ശൂരിലെ രാജാവ് യിസ്രായേ
ലിലെ നിരവധി സ്ഥലങ്ങൾ ആക്രമിച്ചു.
അയാൾ ശമര്യയിലെത്തി. അയാൾ ശമര്യ
യ്ക്കെതിരെ മൂന്നു വർഷം യുദ്ധം ചെയ്തു.
6ഹോശേയ യിസ്രായേൽരാജാവായതിൻെറ
ഒമ്പതാംവർഷം അശ്ശൂരിലെരാജാവ് ശമര്യ പിടി
ച്ചടക്കി അനവധി യിസ്രായേലുകാരെ തൻെറ
രാജ്യത്തേക്കു തടവുകാരായി പിടിച്ചു കൊണ്ടു
പോയി. ഹലഹിലും ഗോസാനിലെ ഹാബോർ
നദീതീരത്തും മേദ്യരുടെ നഗരങ്ങളിലുമായി
അവൻ അവരെ പാർപ്പിച്ചു. 7യിസ്രായേലു
കാർ തങ്ങളുടെ ദൈവമാകുന്ന യഹോവയ്ക്കെ
തിരെ പാപം ചെയ്തതിനാലാണ് ഇങ്ങനെ
യൊക്കെ സംഭവിച്ചത്.
യിസ്രായേലുകാരെ യഹോവ ഈജിപ്തിലെ
രാജാവായ ഫറവോൻെറ ഭരണത്തിൽനിന്നും
മോചിപ്പിച്ചു. പക്ഷേ യിസ്രായേലുകാർ മറ്റു
ദൈവങ്ങളെ ആരാധിക്കാൻ തുടങ്ങി. 8മറ്റുള്ളവ
രുടെ അതേ പ്രവൃത്തികൾ ചെയ്യാൻ അവർ
ആരംഭിച്ചു. യിസ്രായേലുകാർ വന്നപ്പോൾ യ
ഹോവ മറ്റു ജനതയെ അവരുടെ നാട്ടിൽനിന്നും
ഒഴിപ്പിച്ചതാണ്. യിസ്രായേലുകാരും രാജാക്ക
ന്മാരാൽ ഭരിക്കപ്പെടാൻ ആഗ്രഹിച്ചു. ദൈവ
ത്താൽ ഭരിക്കപ്പെടാനല്ല അവരാഗ്രഹിച്ചത്.
9യിസ്രായേലുകാർ തങ്ങളുടെ ദൈവമാകുന്ന
യഹോവയ്ക്കെതിരെ കാര്യങ്ങൾ രഹസ്യമായി
ചെയ്തു. ആ കാര്യങ്ങൾ തെറ്റുമായിരുന്നു!
യിസ്രായേലുകാർ തങ്ങളുടെ ഏറ്റവും ചെറു
തുമുതൽ വലുതുവരെയുള്ള എല്ലാ നഗരങ്ങളി
ലും ഉന്നതസ്ഥാനങ്ങൾ നിർമ്മിച്ചു. 10എല്ലാ
ഉയർന്ന കുന്നുകൾക്കു മുകളിലും എല്ലാ പച്ചമര
ങ്ങളുടെ ചുവട്ടിലും യിസ്രായേലുകാർ
സ്മാരകശിലകളും അശേരാസ്തംഭങ്ങളും സ്ഥാ
പിച്ചു.
11യിസ്രായേലുകാർ ആ ആരാധനാ
സ്ഥലങ്ങളിലെല്ലാം ധൂപങ്ങൾ കത്തിച്ചു. തങ്ങ
ൾക്കു മുമ്പേ യഹോവ അവിടെനിന്നും പുറ
ത്താക്കിയ ജനതയെപ്പോലെയാണവർ കാര്യ
ങ്ങൾ ചെയ്തത്. യഹോവയെ ദേഷ്യം പിടി
പ്പിച്ച തിന്മകൾ യിസ്രായേലുകാർ ചെയ്തു.
12അവർ വിഗ്രഹാരാധന നടത്തി. യഹോവ
അവരോട് ഇങ്ങനെ പറഞ്ഞിട്ടുണ്ടായിരുന്നു,
"ഇത്തരം കാര്യങ്ങൾ നിങ്ങൾ ചെയ്യുവാൻ
പാടില്ല."
13യിസ്രായേലിനെയും യെഹൂദയെയും
താക്കീതു ചെയ്യാൻ സകല പ്രവാചകരെയും
ദർശകരെയും യഹോവ ഉപയോഗിച്ചു. യഹോ
വ പറഞ്ഞു, "നിങ്ങൾ ചെയ്യുന്ന തിന്മകളിൽ
നിന്നും പിൻതിരിയുക! എൻെറ കല്പനകളും
നിയമങ്ങളും അനുസരിക്കുക. എൻെറ ദാസന്മാ
രായ പ്രവാചകന്മാരിലൂടെ നിങ്ങളുടെ പൂർവ്വി
കർക്കു ഞാൻ നൽകിയ ന്യായപ്രമാണം പിന്തു
ടരുക."
14എന്നാൽ ജനങ്ങളതു ചെവിക്കൊണ്ടില്ല.
അവർ തങ്ങളുടെ പൂർവ്വികരെപ്പോലെ കഠിന
ഹൃദയരായിരുന്നു. അവരുടെ പൂർവ്വികർ തങ്ങ
ളുടെ ദൈവമാകുന്ന യഹോവയിൽ വിശ്വസി
ച്ചില്ല. 15യഹോവയുടെ നിയമങ്ങളും അവൻ
അവരുടെ പൂർവ്വികരുമായുണ്ടാക്കിയ കരാറും
അവർ തിരസ്കരിച്ചു. യഹോവയുടെ മുന്നറി
യിപ്പുകൾ ചെവിക്കൊള്ളാനും അവർ കൂട്ടാക്കി
യില്ല. അവർ വിലകെട്ട വിഗ്രഹങ്ങളെ പിന്തുട
ർന്ന് വിലകെട്ടവരായിത്തീർന്നു. അവർ തങ്ങ
ൾക്കു ചുറ്റുമുള്ള ജനതയെ പിന്തുടർന്നു. ചെയ്യ
രുതെന്നു യഹോവ യിസ്രായേൽജനതയ്ക്കു
മുന്നറിയിപ്പു കൊടുത്ത കാര്യങ്ങൾ ഈ ജന
ങ്ങൾ ചെയ്തു.
16തങ്ങളുടെ ദൈവമാകുന്ന യഹോവയുടെ
കല്പനകൾ പിന്തുടരുന്നത് ജനങ്ങൾ നിർത്തി.
അവർ രണ്ട് സ്വർണ്ണക്കാളക്കുട്ടികളെയുണ്ടാക്കി.
അവർ അശേരാ തൂണുകളുണ്ടാക്കി. അവർ സ്വർ
ഗ്ഗത്തിലെ മഴുവൻ നക്ഷത്രങ്ങളെയും ആരാധി
ക്കുകയും ബാലിനെ ശുശ്രൂഷിക്കുകയും ചെ
യ്തു. 17അവർ തങ്ങളുടെ പുത്രന്മാരെയും പുത്രി
കളെയും ബലി നൽകുകയും ചെയ്തു. അവർ
ഭാവിയറിയാൻ മന്ത്രവാദവും ആഭിചാരവും
ഉപയോഗിച്ചു. യഹോവയുടെ ദൃഷ്ടിയിൽ
തിന്മയായ കാര്യങ്ങൾ ചെയ്യാനവർ സ്വയം
അർപ്പിച്ചു. അവനെ കോപിഷ്ഠനാക്കുവാനാ
ണവർ ഇതു ചെയ്തത്. 18അതിനാൽ യിസ്രാ
യേൽ ജനതയോടു കോപിച്ച് യഹോവ
അവരെ തൻെറ ദൃഷ്ടിയിൽ നിന്നോടിച്ചു. യെ
ഹൂദഗോത്രമൊഴികെ ഒരു യിസ്രായേലുകാരനും
അവശേഷിച്ചില്ല!

## യെഹൂദക്കാരും കുറ്റക്കാർ

19എന്നാൽ യെഹൂദയിലെ ജനങ്ങൾപോലും
തങ്ങളുടെ ദൈവമാകുന്ന യഹോവയുടെ കല്പ
നകൾ അനുസരിച്ചില്ല. യെഹൂദയിലെ ജന
ങ്ങൾ യിസ്രായേലുകാരെപ്പോലെ തന്നെ
ജീവിച്ചു.
20യിസ്രായേലുകാരെ മുഴുവൻ യഹോവ തിര
സ്കരിച്ചു. അവൻ അവർക്കു പ്രശ്നങ്ങൾ സൃ
ഷ്ടിച്ചു. അവരെ നശിപ്പിക്കാൻ അവൻ ജന
ങ്ങളെ അനുവദിച്ചു. അവസാനം അവൻ
അവരെ ദൂരേക്കെറിയുകയും തൻെറ കാഴ്ചവെ
ട്ടത്തുനിന്നും ഓടിക്കുകയും ചെയ്തു. 21യ
ഹോവ യിസ്രായേലുകാരെ ദാവീദിൻെറ ഗോ
ത്രത്തിൽനിന്നും പറിച്ചെടുക്കുകയും യിസ്രാ
യേലുകാർ നെബാത്തിൻെറ പുത്രനായ യൊ
രോബെയാമിനെ തങ്ങളുടെ രാജാവാക്കുകയും
ചെയ്തു. യൊരോബെയാം യിസ്രായേലുകാരെ
യഹോവയെ പിന്തുടരുന്നതിൽനിന്നും പിന്നോ
ട്ടു വലിച്ചു. യിസ്രായേലുകാരെക്കൊണ്ട് യൊ
രോബെയാം ഒരു മഹാപാപം ചെയ്യിച്ചു.

22അതിനാൽ യിസ്രായേലുകാർ യൊരോ
ബെയാമിൻെറ എല്ലാ പാപങ്ങളെയും പിന്തു
ടർന്നു. അവർ ഈ പാപങ്ങൾ യഹോവ
അവരെ തൻെറ ദൃഷ്ടിയിൽനിന്നും ഇല്ലാതാക്കും
വരെ അവസാനിപ്പിച്ചില്ല. 23ഇതു സംഭവിക്കു
മെന്നു യഹോവ പറഞ്ഞിരുന്നു! ഇങ്ങനെ സംഭ
വിക്കുമെന്നു പറയാൻ അവൻ തൻെറ പ്രവാച
കരെ അയച്ചു. അങ്ങനെ യിസ്രായേലുകാർ
തങ്ങളുടെ ദേശത്തുനിന്നും അശ്ശൂരിലേക്കു

കൊണ്ടുപോകപ്പെട്ടു. ഇക്കാലംവരെ അവർ അവിടെയായിരിക്കുന്നു.

### ശമര്യക്കാരുടെ ആരംഭം

24അശ്ശൂരിലെ രാജാവ് യിസ്രായേലുകാരെ
ശമര്യയിൽനിന്നും പുറത്തേക്കു നയിച്ചു.
ബാബിലോൺ, കൂഥാ, അവ്വഹമാത്ത്, സെഫർ
വ്വയീം എന്നിവിടങ്ങളിൽനിന്ന് അശ്ശൂരിലെ
രാജാവ് ആളുകളെ കൊണ്ടുവന്നു. അവൻ അവ
രെ ശമര്യയിൽ താമസിപ്പിച്ചു. അവർ ശമര്യ
സ്വന്തമാക്കുകയും അതിനു ചുറ്റിലുമുള്ള നഗര
ങ്ങളിൽ താമസമാക്കുകയും ചെയ്തു. 25ശമ
ര്യയിൽ താമസിക്കാൻ തുടങ്ങിയപ്പോൾ അവർ
യഹോവയെ ആദരിച്ചില്ല. അതിനാൽ അവരെ
ആക്രമിക്കാൻ യഹോവ സിംഹങ്ങളെ അയച്ചു.
ആ സിംഹങ്ങൾ അവരിൽ ചിലരെ വധിച്ചു.
26ചിലർ അശ്ശൂരിലെ രാജാവിനോടു പറഞ്ഞു,
“അങ്ങു കൊണ്ടുവന്ന് ഈ നഗര ങ്ങളിൽ താമ
സിപ്പിച്ചവർക്ക് ആ നാട്ടിലെ ദൈ വത്തിന്റെ
നിയമങ്ങളറിയില്ല. അതിനാൽ ദൈവം അവരെ
ആക്രമിക്കാൻ സിംഹങ്ങളെ അയച്ചു. ആ രാജ്യ
ത്തെ ദൈവത്തിന്റെ നിയമങ്ങളറിഞ്ഞുകൂടാ
ത്ത അവരെ ആ സിംഹങ്ങൾ കൊന്നു.”
27അതിനാൽ അശ്ശൂരിലെ രാജാവ് ഈ കല്പന
നൽകി: “ശമര്യയിൽനിന്നും നിങ്ങൾ ഏതാനും
പുരോഹിതന്മാരെ തെരഞ്ഞെടുക്കുക. ഞാൻ
പിടിച്ചെടുത്ത അവരിലൊരാളെ ശമര്യയി
ലേക്കു തിരികെ അയയ്ക്കുക. ആ പുരോഹി
തൻ അവിടെ പോയി താമസിക്കട്ടെ. അപ്പോൾ
ആ പുരോഹിതന് ആ രാജ്യത്തെ ദൈവ
ത്തിന്റെ നിയമങ്ങൾ അവരെ പഠിപ്പിക്കുവാൻ
കഴിയും.”
28അതിനാൽ അശ്ശൂരിലെ ജനങ്ങൾ ശമര്യ
യിൽനിന്നും പിടിച്ചു കൊണ്ടുവന്ന പുരോഹി
തന്മാരിലൊരാൾ ബേഥേലിൽ താമസിക്കാനെ
ത്തി. ആ പുരോഹിതൻ, യഹോവയെ എങ്ങ
നെ ആദരിക്കണമെന്ന് ജനങ്ങളെ പഠിപ്പിച്ചു.

29അവരാകട്ടെ സ്വന്തം ദേവന്മാരെ സൃഷ്ടിക്കു
കയും ശമര്യക്കാർ ഉന്നതസ്ഥലങ്ങളിലുണ്ടാ
ക്കിയ ആലയങ്ങളിൽ അവയെ പ്രതിഷ്ഠിക്കു
കയും ചെയ്തു. തങ്ങൾ താമസിച്ചിടത്തൊക്കെ
അവരങ്ങനെ ചെയ്തു. 30ബാബിലോൺകാർ
സുക്കോത്ത്-ബെനോത്ത് എന്ന വ്യാജദൈവ
ത്തെ സൃഷ്ടിച്ചു. കൂഥയിലെ ജനങ്ങൾ നേർ
ഗാൽ എന്ന വ്യാജദൈവത്തെ സൃഷ്ടിച്ചു. ഹമാ
ത്തുകാർ അശീമാ എന്ന വ്യാജദൈവത്തെ
സൃഷ്ടിച്ചു. 31അവ്വക്കാർ നിബ്ഹസ്, തർത്തക്ക്
എന്നീ വ്യാജദൈവങ്ങളെ സൃഷ്ടിച്ചു. സെഫർ
വ്വക്കാർ അദ്രമേലെക്ക്, അനമേലെക്ക് എന്നീ
വ്യാജദൈവങ്ങളെ സൃഷ്ടിച്ചു. സെഫർവ്വക്കാർ
തങ്ങളുടെ അദ്രമേലെക്ക്, അനമേലെക്ക് എന്നീ
വ്യാജദൈവങ്ങൾക്ക് തങ്ങളുടെ കുട്ടികളെ
അഗ്നിയിൽ ദഹിപ്പിച്ചു നൽകുകയും ചെ
യ്തു.

32എന്നാൽ അവർ യഹോവയെയും ആദരി
ച്ചു. ജനങ്ങൾക്കിടയിൽനിന്നും അവർ ഉന്നത
സ്ഥാനങ്ങളിലേക്കുള്ള പുരോഹിതന്മാരെ തെര
ഞ്ഞെടുത്തു. ഈ പുരോഹിതന്മാർ ആ ആരാ
ധനാസ്ഥലങ്ങളിൽ ജനങ്ങളുടെ ബലികൾ അർ
പ്പിച്ചു. 33അവർ യഹോവയെ ആദരിച്ചുവെ
ങ്കിലും തങ്ങളുടെ സ്വന്തം ദേവന്മാരെ തുടർന്നു
സേവിക്കുകയും ചെയ്തു. തങ്ങൾകൊണ്ടുവര
പ്പെട്ട രാജ്യങ്ങളിലേതുപോലെ അവർ തങ്ങ
ളുടെ ദേവന്മാരെ സേവിച്ചു.
34ഇന്നും അവർ ജീവിക്കുന്നതു പഴയകാലത്തു
ചെയ്തതു പോലെയാണ്. അവർ യഹോവയെ
ആദരിച്ചില്ല. യിസ്രായേലുകാരുടെ ചട്ടങ്ങളും
കല്പനകളും അവർ അനുസരിച്ചില്ല. യാക്കോ
ബിന്റെ (യിസ്രായേൽ) സന്തതികൾക്ക്
യഹോവ നൽകിയ നിയമങ്ങളും കല്പനകളും
അവർ അനുസരിച്ചില്ല. 35യിസ്രായേൽജനത
യുമായി യഹോവ ഒരു കരാറുണ്ടാക്കി. യഹോ
വ അവരോടു കല്പിച്ചു, “നിങ്ങൾ മറ്റു ദൈവ
ങ്ങളെ ആരാധിക്കുകയോ ആദരിക്കുകയോ
ശുശ്രൂഷിക്കുകയോ അവർക്കു ബലിയർപ്പിക്കു
കയോ ചെയ്യരുത്. 36എന്നാൽ നിങ്ങൾ യഹോ
വയെ പിന്തുടരണം. നിങ്ങളെ ഈജിപ്തിൽ
നിന്നും നയിച്ചു കൊണ്ടുവന്ന ദൈവമാണു
യഹോവ. നിങ്ങളെ രക്ഷിക്കാൻ യഹോവ
തന്റെ മഹാശക്തി ഉപയോഗിച്ചു. നിങ്ങൾ
യഹോവയെ ആദരിക്കുകയും ആരാധിക്കുകയും
അവനു ബലികളർപ്പിക്കുകയും വേണം.
37അവൻ നിങ്ങൾക്കായി എഴുതിവച്ചിരിക്കുന്ന
നിയമങ്ങളും ചട്ടങ്ങളും ഉപദേശങ്ങളും കല്പന
കളും നിങ്ങൾ അനുസരിക്കണം. ഇക്കാര്യങ്ങൾ
നിങ്ങൾ എപ്പോഴും അനുസരിക്കണം. മറ്റു ദൈ
വങ്ങളെ നിങ്ങൾ ആദരിക്കരുത്. 38ഞാൻ നിങ്ങ
ളുമായുണ്ടാക്കിയ കരാർ നിങ്ങൾ മറക്കരുത്.
മറ്റു ദൈവങ്ങളെ നിങ്ങൾ ആദരിക്കരുത്. 39അരു
ത്! നിങ്ങളുടെ ദൈവമാകുന്ന യഹോവയെ
മാത്രമേ നിങ്ങൾ ആദരിക്കാവൂ! അപ്പോഴവൻ
നിങ്ങളെ എല്ലാ ശത്രുക്കളിൽനിന്നും രക്ഷിക്കും.”
40എന്നാൽ യിസ്രായേലുകാർ അതു ചെവി
ക്കൊണ്ടില്ല. മുമ്പു ചെയ്തതൊക്കെ അവർ തുട
ർന്നും ചെയ്തു. 41അങ്ങനെ ആ അന്യനാട്ടുകാർ
യഹോവയെ ആദരിക്കുന്നുണ്ടെങ്കിലും തങ്ങ
ളുടെ സ്വന്തം വിഗ്രഹങ്ങളെയും അവർ ആരാ
ധിക്കുന്നുണ്ട്. അവരുടെ മക്കളും കൊച്ചുമക്കളും
തങ്ങളുടെ പൂർവ്വികർ ചെയ്തതു തന്നെ ചെ
യ്തു. ഇക്കാലമത്രയും അവർ അതേ കാര്യങ്ങൾ
ചെയ്യുന്നു. ഈ ദിവസം വരെ അവർ അക്കാര്യ
ങ്ങൾ ചെയ്തുകൊണ്ടേയിരിക്കുന്നു.

### ഹിസ്കീയാവ് യെഹൂദയിൽ ഭരണമാരംഭിക്കുന്നു

18 ആഹാസിന്റെ പുത്രനായ ഹിസ്കീയാ
വായിരുന്നു യെഹൂദയിലെ രാജാവ്. ഏല
യുടെ പുത്രനായ ഹോശേയ യിസ്രായേൽ
രാജാവായതിന്റെ മൂന്നാം വർഷം ഹിസ്കീ
യാവ് ഭരണമാരംഭിച്ചു. 2ഭരണമാരംഭിച്ചപ്പോൾ
ഹിസ്കീയാവിന് ഇരുപത്തഞ്ചു വയസ്സായി
രുന്നു പ്രായം. ഹിസ്കീയാവ് ഇരുപത്തൊൻ
പതു വർഷം യെരൂശലേമിൽ ഭരണം നടത്തി.
സെഖര്യാവിന്റെ പുത്രിയായ അബി ആയി
രുന്നു അവന്റെ അമ്മ.
3തന്റെ പൂർവ്വികനായ ദാവീദിനെപ്പോലെ
ഹിസ്കീയാവും നല്ലതെന്നു യഹോവ പറഞ്ഞ
കാര്യങ്ങളേ ചെയ്തുള്ളൂ.
4ഉന്നതസ്ഥലങ്ങൾ ഹിസ്കീയാവ് തകർത്തു.
അവൻ സ്മാരകശിലകൾ ഉടയ്ക്കുകയും അശേ
രാതൂണുകൾ മുറിച്ചിടുകയും ചെയ്തു. അക്കാ
ലത്ത് യിസ്രായേലുകാർ മോശെ ഉണ്ടാക്കിയ
വെങ്കല സർപ്പത്തിന് ധൂപാർപ്പണം നടത്തിയി
രുന്നു. “നെഹുഷ്ഠാൻ” എന്നായിരുന്നു ആ സർ
പ്പത്തിന്റെ പേര്. ജനങ്ങൾ ആ സർപ്പത്തെ

ആരാധിച്ചിരുന്നതിനാലാണ് ഹിസ്കീയാവ്
ആ വെങ്കല സർപ്പത്തെ ഉടച്ചത്.
5ഹിസ്കീയാവ് യിസ്രായേലിന്റെ ദൈവമാ
കുന്ന യഹോവയിൽ വിശ്വസിച്ചു. ഹിസ്കീ
യാവിനു മുമ്പോ ശേഷമോ അയാളെപ്പോലെ
ഒരു രാജാവ് യെഹൂദയിലുണ്ടായിരുന്നിട്ടില്ല.
6ഹിസ്കീയാവ് യഹോവയോടു വളരെ വിശ്വ
സ്തനായിരുന്നു. യഹോവയെ പിന്തുടരുന്നത്
അയാൾ നിർത്തിയില്ല. യഹോവ മോശെയ്ക്കു
നൽകിയ കല്പനകൾ അവൻ അനുസരിച്ചു.
7യഹോവ ഹിസ്കീയാവിനോടൊപ്പമായി
രുന്നു. തന്റെ പ്രവൃത്തികളിലെല്ലാം ഹിസ്കീ
യാവ് വിജയിച്ചിരുന്നു.
അശ്ശൂരിലെ രാജഭരണത്തിൽനിന്നും ഹിസ്
കീയാവ് വിട്ടുപോയി. അശ്ശൂർരാജാവിനെ
സേവിക്കുന്നത് അവൻ അവസാനിപ്പിച്ചു.
8ഗസ്സയിലും ചുറ്റു പ്രദേശങ്ങളിലുമുള്ള ഫെലി
സ്ത്യരെ ഹിസ്കീയാവ് തോല്പിച്ചു. ചെറുതു
മുതൽ വലുതുവരെ എല്ലാ ഫെലിസ്ത്യനഗര
ങ്ങളെയും അവൻ തോല്പിച്ചു.

### അശ്ശൂരിലെ ജനങ്ങൾ ശമര്യ പിടിച്ചെടുക്കുന്നു

9അശ്ശൂരിലെ രാജാവായ ശൽമനേസെർ ശമ
ര്യയ്ക്കെതിരെ യുദ്ധത്തിനു പോയി. അയാ
ളുടെ സൈന്യം നഗരം വളഞ്ഞു. ഹിസ്കീ
യാവ് യെഹൂദാരാജാവായതിന്റെ നാലാം
വർഷവും ഏലയുടെ പുത്രനായ ഹോശേയ
യിസ്രായേൽരാജാവായതിന്റെ ഏഴാം വർഷ
വുമായിരുന്നു അത്. 10മൂന്നു വർഷങ്ങൾക്കു
ശേഷം ശൽമനേസെർ ശമര്യ പിടിച്ചെടുത്തു.
ഹിസ്കീയാവ് യെഹൂദാരാജവായതിന്റെ
ആറാം വർഷത്തിലും ഹോശേയ യിസ്രായേൽ
രാജാവായതിന്റെ ഒൻപതാം വർഷത്തിലുമാ
യിരുന്നു അയാൾ ശമര്യ പിടിച്ചത്. 11അശ്ശൂ
രിലെ രാജാവ് യിസ്രായേലുകാരെ അശ്ശൂരി
ലേക്കു തടവുകാരായി അയച്ചു. ഹലഹ്,
ഗോസാൻനദീതീരത്തുള്ള ഹാബോർ, മേദ്യരുടെ
നഗരങ്ങൾ എന്നിവിടങ്ങളിൽ അയാൾ അവരെ
താമസിപ്പിച്ചു. 12തങ്ങളുടെ ദൈവമാകുന്ന
യഹോവയെ യിസ്രായേലുകാർ അനുസരി
ക്കാത്തതു മൂലമായിരുന്നു അങ്ങനെ സംഭവി
ച്ചത്. യഹോവയുടെ കരാർ അവർ ലംഘിച്ചു.
യഹോവയുടെ ദാസനായ മോശെ കല്പിച്ച
എല്ലാ കാര്യങ്ങളും അവർ അനുസരിച്ചില്ല.
യിസ്രായേലുകാർ യഹോവയുടെ കരാറിനെ
ചെവിക്കൊള്ളുകയോ ചെയ്യേണ്ടതെങ്ങനെയെ
ന്ന് അവർക്കു പഠിപ്പിച്ചു കൊടുത്ത കാര്യങ്ങൾ
ചെയ്യുകയോ ഉണ്ടായില്ല.

### യെഹൂദാ കയ്യടക്കാൻ അശ്ശൂർ തയ്യാറെടുക്കുന്നു

13ഹിസ്കീയാവിന്റെ പതിനാലാം ഭരണ
വർഷം അശ്ശൂരിലെ സൻഹേരീബുരാജാവ് യെ
ഹൂദയിലെ ശക്തമായ നഗരങ്ങൾക്കെതിരെ
യുദ്ധത്തിനു വന്നു. സൻഹേരീബ് ആ നഗരങ്ങ
ളെല്ലാം തോല്പിച്ചു. 14അപ്പോൾ യെഹൂദയിലെ
ഹിസ്കീയാരാജാവ് അശ്ശൂരിലെ രാജാവിന്
ലാഖീശിലേക്കു ഒരു സന്ദേശമയച്ചു. ഹിസ്കീ
യാവു പറഞ്ഞു, “ഞാൻ തെറ്റു ചെയ്തു. എന്നെ
വെറുതെ വിടൂ. അപ്പോൾ അങ്ങയ്ക്കു വേണ്ട
തെല്ലാം ഞാൻ നൽകാം.”
അപ്പോൾ അശ്ശൂരിലെ രാജാവ് യെഹൂദരാജാ
വായ ഹിസ്കീയാവിനോട് പതിനൊന്നു ടൺ
വെള്ളിയും ഒരു ടൺ സ്വർണ്ണവും നൽകാൻ
ആവശ്യപ്പെട്ടു. 15ഹിസ്കീയാവ്, യഹോവ
യുടെ ആലയത്തിലും രാജാവിന്റെ ഖജനാവി
ലുമുള്ള മുഴുവൻ വെള്ളിയും നൽകി. 16അന
ന്തരം ഹിസ്കീയാവ് യഹോവയുടെ ആലയ
ത്തിന്റെ വാതിലുകളിലും കട്ടിളകളിലുമുള്ള
സ്വർണ്ണം ഇളക്കിയെടുത്തു. ഹിസ്കീയാരാജാ
വായിരുന്നു ആ കതകുകളിലും കട്ടിളകളിലും
സ്വർണ്ണം പിടിപ്പിച്ചത്. ഹിസ്കീയാവ് ആ
സ്വർണ്ണം അശ്ശൂർരാജാവിനു നൽകി.

### അശ്ശൂരിലെ രാജാവ് യെരൂശലേമിലേക്കു ആളയയ്ക്കുന്നു

17അശ്ശൂരിലെ രാജാവ് തന്റെ മൂന്നു പ്രധാന
സൈന്യാധിപന്മാരെ വലിയൊരു സേനയോ
ടൊപ്പം യെരൂശലേമിൽ ഹിസ്കീയാരാജാവി
ന്റെ അടുത്തേക്കയച്ചു. അവർ ലാഖീശിൽ
നിന്നും യെരൂശലേമിലേക്കു പോയി. അവർ
പെരുവഴിയിൽ മുകളിലത്തെ കുളത്തിന്റെ
ഓവിന്നരികിൽ നിന്നു. (അലക്കുകാരന്റെ വയ
ലിലേക്കുള്ള മാർഗ്ഗത്തിലാണ് മുകളിലത്തെ
കുളം.) 18അവർ രാജാവിനെ വിളിച്ചു. അപ്പോൾ
ഹിൽക്കീയാവിന്റെ പുത്രനും കൊട്ടാരം ചുമത
ലക്കാരനുമായിരുന്ന എല്യാക്കീം, കാര്യദർശിയാ
യിരുന്ന ശെബ്നാ, ആസാഫിന്റെ പുത്രനും
രായസക്കാരനുമായിരുന്ന യോവാഹ് എന്നിവർ
അവരെ കാണാൻ ഇറങ്ങിവന്നു.
19സേനാനായകന്മാരിലൊരാൾ അവരോടു
പറഞ്ഞു, “മഹാരാജാവായ, അശ്ശൂരിലെ രാജാ
വ് ഇങ്ങനെ പറയുന്നതായി ഹിസ്കീയാവി
നോടു പറയുക:

നീയെന്തിലാണ് ഇത്ര ആശ്രയിക്കുന്നത്?
20വെറും അർത്ഥശൂന്യമായ വാക്കുകളാണ
ല്ലോ നീ പറയുന്നത്. നീ പറയുന്നു, “യുദ്ധ
ത്തിൽ എന്നെ സഹായിക്കാൻ മതിയായത്ര
ഉപദേശവും ശക്തിയുമുണ്ട്.” എന്നാൽ
എന്റെ ഭരണത്തിൽനിന്നും വിട്ടുപോന്ന
തിനു ശേഷം നീ ആരിലാണ് ആശ്രയിക്കു
ന്നത്? 21നീ പൊട്ടിയ ഓടക്കുഴൽ ഊന്നുവടി
യാക്കി അതിൽ ഊന്നിനിൽക്കുകയാണ്! ആ
ഊന്നുവടി ഈജിപ്താകുന്നു. ആ വടിയിൽ
ആരെങ്കിലും ഊന്നി നിന്നാൽ അത് ഒടിഞ്ഞ്
അവന്റെ കൈയിലൂടെ തുളച്ചുകയറി
അവനെ മുറിവേല്പിക്കും! ഈജിപ്തിലെ
രാജാവ് തന്നെ ആശ്രയിക്കുന്നവനോട്
അങ്ങനെയാണ്.
22“ഞങ്ങളുടെ ദൈവമാകുന്ന യഹോവ
യിൽ ഞങ്ങൾ ആശ്രയിക്കുന്നു” എന്നു
നിങ്ങൾ പറഞ്ഞേക്കാം. പക്ഷെ യഹോവ
യുടെ ഉന്നതസ്ഥലങ്ങളും യാഗപീഠങ്ങളും
ഹിസ്കീയാവ് എടുത്തുകൊണ്ടുപോയെ
ന്നും യെരൂശലേമിനോടും യെഹൂദയോടും
“യെരൂശലേമിലെ യാഗപീഠത്തിന്റെ
മുമ്പിലേ നിങ്ങൾ ആരാധന നടത്താവൂ”
എന്നു പറഞ്ഞു വെന്നും എനിക്കറിയാം.

23ഇനി എന്റെ യജമാനനായ അശ്ശൂ
രിലെ രാജാവിനോട് ഈ കരാർ ഉണ്ടാക്കുക.
കുതിരക്കാരെ കണ്ടെത്താൻ നിനക്കാവുമെ
ങ്കിൽ രണ്ടായിരം കുതിരകളെ നിനക്കു തരാ
മെന്നു ഞാൻ വാക്കു തരുന്നു. 24എന്റെ
യജമാനന്റെ ഉദ്യോഗസ്ഥന്മാരിൽ ഏറ്റവും
താഴ്ന്ന ഒരുദ്യോഗസ്ഥനെ തോല്പിക്കാൻ
പോലും നിനക്കാവില്ല! രഥങ്ങൾക്കും കുതി

രകൾക്കും വേണ്ടി നീ ഈജിപ്തിനെ ആശ്ര
യിക്കുന്നു! 25യെരൂശലേമിനെതിരെ അതി
നെ നശിപ്പിക്കാൻ യഹോവയെ കൂടാതെ
യല്ല ഞാൻ വന്നിരിക്കുന്നത്! യഹോവ
എന്നോടു പറഞ്ഞു, “ഈ രാജ്യത്തിനെ
തിരെ ചെന്ന് ഇതിനെ നശിപ്പിക്കുക!”

26അപ്പോൾ ഹിൽക്കീയാവിന്റെ പുത്രനായ
എല്യാക്കീം, ശെബ്നാ, യോവാഹ് എന്നിവർ
സേനാനായകനോടു പറഞ്ഞു, “ദയവായി ഞ
ങ്ങളോട് അരാമ്യഭാഷയിൽ സംസാരിക്കൂ.
ഞങ്ങൾക്കു ആ ഭാഷ മനസ്സിലാകും. ഞങ്ങളോട്
യെഹൂദഭാഷയിൽ സംസാരിക്കരുത്. കാരണം,
മതിലിലുള്ളവർ അതു കേൾക്കും!”

27എന്നാൽ റബ്-ശാക്കേ അവരോടു പറഞ്ഞു,
“നിന്നോടും നിന്റെ രാജാവിനോടും മാത്രം
സംസാരിക്കാനല്ല എന്റെ യജമാനൻ എന്നെ
അയച്ചത്. മതിലിലിരിക്കുന്നവരോടും കൂടിയാ
ണ് ഞാൻ സംസാരിക്കുന്നത്! അവർ നിങ്ങളോ
ടൊപ്പം സ്വന്തം മലം തിന്നാനും സ്വന്തം മൂത്രം
കുടിക്കാനും വിധിക്കപ്പെട്ടവരാണ്!”

28അനന്തരം സൈന്യാധിപൻ യെഹൂദഭാഷ
യിൽ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു, “അശ്ശൂ
രിലെ മഹാരാജാവിന്റെ സന്ദേശമിതാ! 29രാജാ
വു പറയുന്നു, ‘ഹിസ്കീയാവ് നിങ്ങളെ വിഡ്
ഢിയാക്കാൻ അനുവദിക്കരുത്! എന്റെ ശക്തി
യിൽനിന്നും നിങ്ങളെ രക്ഷിക്കാൻ അവനാ
വില്ല!’ 30നിങ്ങളെ യഹോവയിൽ ആശ്രയിക്കു
ന്നവരാക്കാൻ ഹിസ്കീയാവിനെ അനുവദിക്ക
രുത്! ഹിസ്കീയാവു പറയുന്നു, ‘യഹോവ
നമ്മെ രക്ഷിക്കും! ഈ നഗരത്തെ തോല്പിക്കാൻ
അശ്ശൂരിലെ രാജാവിനാവില്ല!’ 31എന്നാൽ
ഹിസ്കീയാവിനെ ചെവിക്കൊള്ളരുത്!

“അശ്ശൂരിലെ രാജാവ് ഇങ്ങനെ പറയുന്നു:
‘എന്നോടു സമാധാനം സ്ഥാപിച്ച് എന്നിലേക്കു
വരിക. അപ്പോൾ നിങ്ങളിലോരോരുത്തർക്കും
സ്വന്തം മുന്തിരിയിൽനിന്നും സ്വന്തം അത്തി
മരത്തിൽനിന്നും തിന്നുവാനും സ്വന്തം കിണ
റ്റിൽനിന്നും കുടിക്കുവാനും കഴിയും. 32ഞാൻ
നിങ്ങളെ നിങ്ങളുടെ സ്വന്തം നാടുപോലുള്ള
ഒരു സ്ഥലത്തേക്കു കൊണ്ടുപോകുംവരെ നിങ്ങ
ൾക്കങ്ങനെ ചെയ്യാം. അതു ധാന്യത്തിന്റെയും
പുതുവീഞ്ഞിന്റെയും നിലമായിരിക്കും. അപ്പ
ത്തിന്റെ ഭൂമിയും മുന്തിരിയുടെ നിറഞ്ഞ വയ
ലുകളുമായിരിക്കുമത്. ഒലീവുകളുടെയും തേനി
ന്റെയും ഭൂമി. അപ്പോൾ നിങ്ങൾക്കു മരിക്കാതെ
ജീവിക്കാനാകും. പക്ഷേ, ഹിസ്കീയാവിനെ
ചെവിക്കൊള്ളാതിരിക്കുക! അവൻ നിങ്ങളുടെ
മനസ്സുമാറ്റാൻ ശ്രമിക്കുകയാണ്. അവൻ പറയു
ന്നു, ‘യഹോവ നമ്മെ രക്ഷിക്കും.’ 33മറ്റു ജനതക
ളുടെ ഏതെങ്കിലും ദേവൻ എന്നെങ്കിലും തന്റെ
ദേശത്തെ അശ്ശൂരിലെ രാജാവിൽനിന്നും രക്ഷി
ച്ചിട്ടുണ്ടോ? ഇല്ല! 34ഹാമാത്തിലെയും അർപ്പാദി
ലെയും ദേവന്മാരെവിടെ? സെഫർവ്വയീമിലെ
യും ഹേനയിലെയും ഇവ്വയിലെയും ദേവന്മാ
രെവിടെ? അവർ എന്നിൽനിന്നും ശമര്യയെ
രക്ഷിച്ചുവോ? ഇല്ല! 35മറ്റു രാജ്യങ്ങളുടെ ദേവ
ന്മാരിലാരെങ്കിലും തങ്ങളുടെ ദേശത്തെ
എന്നിൽനിന്നും രക്ഷിച്ചുവോ? യെരൂശലേ
മിനെ എന്നിൽനിന്നും രക്ഷിക്കാൻ യഹോവ
യ്ക്കാകുമോ? ഇല്ല!”

36എന്നാൽ ജനങ്ങൾ നിശ്ശബ്ദരായിരുന്നു.
ഹിസ്കീയാരാജാവ് ഒരു കല്പന നൽകിയി
രുന്നതിനാൽ അവർ ഒരു വാക്കുപോലും സേനാ
നായകനോടു പറഞ്ഞില്ല. അവൻ പറഞ്ഞു,
“അയാളോട് ഒന്നും പറയരുത്.”

37ഹിൽക്കീയാവിന്റെ പുത്രനും രാജകൊട്ടാര
ത്തിന്റെ ചുമതലക്കാരനുമായിരുന്ന എല്യാ
ക്കീം, കാര്യദർശിയായിരുന്ന ശെബ്ന, ആസാ
ഫിന്റെ പുത്രനും രായസക്കാരനുമായിരുന്ന
യോവാഹ് എന്നിവർ ഹിസ്കീയാവിന്റെ
അടുത്തേക്കു വന്നു. തങ്ങൾ ദു:ഖിതരാണെന്നു
കാണിക്കാൻ അവരുടെ വസ്ത്രങ്ങൾ കീറിയി
രുന്നു. അശ്ശൂരിലെ സൈന്യാധിപൻ പറഞ്ഞ
കാര്യങ്ങൾ അവർ ഹിസ്കീയാവിനോടു
പറഞ്ഞു.

### ഹിസ്കീയാവ് യെശയ്യാപ്രവാചകനുമായി സംസാരിക്കുന്നു

19 ഹിസ്കീയാരാജാവ് അതു കേൾക്കു കയും
ഖേദം പ്രകടിപ്പിക്കാൻ തന്റെ വസ്ത്ര
ങ്ങൾ വലിച്ചു കീറുകയും പരുപരുത്ത വസ്ത്ര
ങ്ങൾ ധരിക്കുകയും ചെയ്തു. അനന്തരം അവൻ
യഹോവയുടെ ആലയത്തിലേക്കു പോയി.

2രാജകൊട്ടാരത്തിന്റെ ചുമതലക്കാരനായി
രുന്ന എല്യാക്കീം, കാര്യദർശിയായിരുന്ന ശെബ്
നാ, പുരോഹിതമൂപ്പന്മാർ എന്നിവരെ ഹിസ്
കീയാവ് ആമോസിന്റെ പുത്രനായ യെശയ്യാ
പ്രവാചകന്റെ അടുത്തേക്കയച്ചു. തങ്ങൾ
ദു:ഖിതരാണെന്നു കാണിക്കുന്ന പരുക്കൻ
വസ്ത്രങ്ങളാണ് അവർ ധരിച്ചിരുന്നത്. 3അവർ
യെശയ്യാവിനോടു പറഞ്ഞു, “ഹിസ്കീയാവു
പറയുന്നു, ‘ഈ ദിവസം കഷ്ടതയുടെ ദിന
മാണ്, നമ്മൾക്കു തെറ്റു പറ്റിയെന്നു കാണി
ക്കുന്ന ദിവസം. ശിശുക്കൾ ജനിക്കാറായെങ്കിലും
പ്രസവിക്കാൻ ശക്തിയില്ലാത്തതു പോലെയാ
ണിത്. 4സൈന്യാധിപന്റെ യജമാനൻ അശ്ശൂ
രിലെ രാജാവ്, ജീവിക്കുന്ന ദൈവത്തെ ദുഷിച്ചു
പറയാൻ അവനെ അയച്ചു. അങ്ങയുടെ ദൈവ
മാകുന്ന യഹോവ അതെല്ലാം കേട്ടിരിക്കാം.
യഹോവ ശത്രുവിനെ ശിക്ഷിക്കട്ടെ! അതിനാൽ
ഇനിയും ജീവനോടെയിരിക്കുന്നവർക്കു വേണ്ടി
അങ്ങു പ്രാർത്ഥിച്ചാലും.’”

5ഹിസ്കീയാരാജാവിന്റെ ഉദ്യോഗസ്ഥർ
യെശയ്യാവിന്റെ അടുത്തേക്കുപോയി. 6യെശ
യ്യാവ് അവരോടു പറഞ്ഞു, “നിങ്ങളുടെ യജമാ
നനായ ഹിസ്കീയാവിന് ഈ സന്ദേശം നൽ
കുക: ‘യഹോവ പറയുന്നു: അശ്ശൂരിലെ രാജാ
വിന്റെ ഉദ്യോഗസ്ഥൻ എന്നെ പരിഹസി
ക്കാൻ പറഞ്ഞ കാര്യങ്ങൾ കേട്ട് ഭയപ്പെടരുത്.
7ഞാനവനിൽ ഒരാത്മാവിനെ പ്രവേശിപ്പിക്കുക
യാണ് അയാൾ ഒരു കിംവദന്തി കേൾക്കും.
അപ്പോൾ അവൻ സ്വരാജ്യത്തേക്കു മടങ്ങിപ്പോ
കും. അവനെ ഞാൻ അവന്റെ സ്വരാജ്യത്ത്
ഒരു വാളുകൊണ്ട് കൊല്ലപ്പെടാൻ ഇടയാക്കും.’”

### അശ്ശൂരിലെ രാജാവ് ഹിസ്കീയാവിനെ വീണ്ടും ഭീഷണിപ്പെടുത്തുന്നു

8അശ്ശൂരിലെ രാജാവ് ലാഖീശ് വിട്ടതായി
സൈന്യാധിപൻ കേട്ടു. തന്റെ രാജാവ്
ലിബ്നയ്ക്കെതിരെ യുദ്ധം ചെയ്യുന്നത് സേനാ
ധിപൻ കണ്ടെത്തി. 9എത്യോപ്യയിലെ രാജാ
വായ തിർഹാക്കയെക്കുറിച്ച് അശ്ശൂർരാജാവ് ഒരു
കിംവദന്തി കേട്ടു. ഇതായിരുന്നു കിംവദന്തി,
“തിർഹാക്ക് അങ്ങയോടു യുദ്ധം ചെയ്യാൻ
വന്നിരിക്കുന്നു!” അതിനാൽ അശ്ശൂരിലെ രാജാവ്
ഹിസ്കീയാവിന് വീണ്ടും ദൂതന്മാരെ അയച്ചു.

ഈ ദൂതന്മാർക്ക് അശ്ശൂർരാജാവ് ഈ സന്ദേശം
നൽകി. അവൻ ഇക്കാര്യങ്ങൾ പറഞ്ഞു:
10യെഹൂദയിലെ രാജാവായ ഹിസ്കീയാവി
നോട് ഇങ്ങനെ പറയുക:
നീ ആശ്രയിക്കുന്ന ദൈവം നിന്നെ വിഡ്
ഢിയാക്കാനനുവദിക്കരുത്. അവൻ പറയു
ന്നു, "അശ്ശൂരിലെ രാജാവിന് യെരൂശലേ
മിനെ തോല്പിക്കാൻ കഴിയില്ലെന്ന്!" 11അശ്ശൂ
രിലെ രാജാക്കന്മാർ മറ്റെല്ലാ രാഷ്ട്രങ്ങളോടും
ചെയ്ത കാര്യങ്ങൾ നീ കേട്ടിട്ടുണ്ട്. ഞങ്ങൾ
അവരെ പൂർണ്ണമായും നശിപ്പിച്ചു! നീ രക്ഷ
പ്പെടുമോ? ഇല്ല! 12ആ രാഷ്ട്രങ്ങളുടെ ദേവ
ന്മാർ തങ്ങളുടെ ജനങ്ങളെ രക്ഷിച്ചില്ല.
എന്റെ പൂർവ്വികർ അവരെ പൂർണ്ണമായും
നശിപ്പിച്ചു. ഗോസാൻ, ഹാരാൻ, രേസെഫ്,
തെലസ്സാരിലുള്ള എദേൻകാർ എന്നിവരെ
യെല്ലാം അവർ നശിപ്പിച്ചു! 13ഹമാത്തിലെ
രാജാവെവിടെ? അർപ്പാദിലെ രാജാവ്? സെ
ഫർവ്വയീംനഗരത്തിലെ രാജാവ്? ഹേനയി
ലേയും ഇവ്വയിലേയും രാജാക്കന്മാർ? അവ
രൊക്കെ ഇല്ലാതായി!"

### ഹിസ്കീയാവ് യഹോവയോടു പ്രാർത്ഥിക്കുന്നു

14ഹിസ്കീയാവ് ദൂതന്മാരുടെ കൈയിൽ
നിന്നും എഴുത്തുകൾ വാങ്ങി വായിച്ചു. അന
ന്തരം ഹിസ്കീയാവ് യഹോവയുടെ ആലയ
ത്തിലേക്കു പോവുകയും കത്തുകൾ തുറന്ന്
യഹോവയുടെ മുമ്പിൽ വയ്ക്കുകയും ചെയ്തു.
15ഹിസ്കീയാവ് യഹോവയ്ക്കു മുമ്പിൽ പ്രാർ
ത്ഥിക്കുകയും ഇങ്ങനെ പറയുകയും ചെയ്തു,
"കെരൂബുമാലാഖമാർക്കു മുകളിൽ രാജാവിനെ
പ്പോലിരിക്കുന്ന യിസ്രായേലിന്റെ ദൈവമാ
കുന്ന യഹോവേ, ഭൂമിയിലെ എല്ലാ രാജ്യങ്ങളു
ടെയും ദൈവം നീ- നീ മാത്രം -ആകുന്നു.
സ്വർഗ്ഗവും ഭൂമിയും സൃഷ്ടിച്ചതു നീയാകുന്നു!
16യഹോവേ, ദയവായി എന്റെ വാക്കുകൾ
കേട്ടാലും. യഹോവേ, അങ്ങയുടെ കണ്ണുകൾ
തുറക്കുകയും ഈ കത്തുകൾ നോക്കുകയും ചെ
യ്യേണമേ. ജീവിക്കുന്ന ദൈവത്തെ അധിക്ഷേ
പിക്കുന്ന സൻഹേരീബിന്റെ വാക്കുകൾ നീ
കേൾക്കേണമേ! 17യഹോവേ· ഇതു സത്യമാണ്.
അശ്ശൂരിലെ രാജാക്കന്മാർ ആ രാഷ്ട്രങ്ങളെ
യെല്ലാം തകർത്തു! 18ആ രാഷ്ട്രങ്ങളുടെ ദേവ
ന്മാരെ അവർ തീയിലേക്കെറിഞ്ഞു. എന്നാൽ
അവ യഥാർത്ഥ ദൈവങ്ങളായിരുന്നില്ല. അവർ
മനുഷ്യനിർമ്മിതമായ ദാരു-ശിലാശില്പങ്ങൾ
മാത്രമായിരുന്നു. അതിനാലാണ് അശ്ശൂരിലെ
രാജാക്കന്മാർക്ക് അവരെ തകർക്കുവാൻ കഴി
ഞ്ഞത്. 19അതിനാൽ ഞങ്ങളുടെ ദൈവമായ
യഹോവേ, അശ്ശൂരിലെ രാജാവിൽനിന്നും ഞ
ങ്ങളെ രക്ഷിക്കേണമേ. അപ്പോൾ, യഹോവേ
അങ്ങാണ് ഏകദൈവമെന്ന് എല്ലാ രാഷ്ട്രങ്ങ
ളിലെയും ജനങ്ങൾ അറിയും."
20ആമോസിന്റെ പുത്രനായ യെശയ്യാവ്
ഹിസ്കീയാവിന് ഈ സന്ദേശമയച്ചു. അവൻ
പറഞ്ഞു, "യിസ്രായേലിന്റെ ദൈവമാകുന്ന
യഹോവ ഇങ്ങനെ പറയുന്നു, 'അശ്ശൂർ രാജാ
വായ സൻഹേരീബിനെതിരെ നീ എന്നോടു
പ്രാർത്ഥിച്ചു. ഞാൻ നിന്നെ കേട്ടു.' 21"സൻഹേ
രീബിനെപ്പറ്റിയുള്ള യഹോവയുടെ സന്ദേശം
ഇതാകുന്നു:
സീയോൻപുത്രിയായ കന്യക നീ പ്രധാനി
യാണെന്നു കരുതുന്നില്ല. അവൾ നിന്നെ പരി
ഹസിക്കുന്നു! യെരൂശലേംപുത്രി നിനക്കു
പിന്നിൽ തല കുലുക്കുന്നു.
22പക്ഷേ ആരാണു നിന്നെ അപമാനിക്കുക
യും പരിഹസിക്കുകയും ചെയ്തത്? ആർക്കെ
തിരെയാണു നീ സംസാരിക്കുന്നത്? യിസ്രായേ
ലിന്റെ വിശുദ്ധനെതിരെയാണു നീ സംസാരി
ക്കുന്നത്! അവനെക്കാൾ ശ്രേഷ്ഠനാണു നീയെ
ന്ന് നീ നടിക്കുന്നു!
23യഹോവയെ അപമാനിക്കാൻ നീ നിന്റെ
ദൂതന്മാരെ അയച്ചു. നീ പറഞ്ഞു, "ഉന്നതപർവ്വ
തങ്ങളിലേക്ക് ഞാനെന്റെ അനേകം രഥങ്ങളു
മായി വന്നു. ലെബാനോന്റെ ഏറ്റവും ഉള്ളിലേ
ക്കു ഞാൻ വന്നു ലെബാനോന്റെ ഏറ്റവും
ഉയർന്ന ദേവദാരു ഞാൻ വെട്ടി. ലെബാ
നോന്റെ ഏറ്റവും നല്ല അത്തിമരവും ഞാൻ
വെട്ടി. ലെബാനോന്റെ ഉന്നതപ്രദേശത്തുള്ള
തിങ്ങിയകാട്ടിലേക്കു ഞാൻ കയറി.
24"പുതിയ സ്ഥലങ്ങളിൽ കിണറുകൾ കുഴി
ച്ച് ഞാൻ വെള്ളം കുടിച്ചു. ഈജിപ്തിലെ
നദികളൊക്കെ വറ്റിച്ച് ഞാൻ ആ രാജ്യത്തുകൂടി
നടന്നു."
25അതാണു നീ പറഞ്ഞത്. എന്നാൽ ദൈവം
പറഞ്ഞതു നീ കേട്ടില്ലേ? "ഞാനിതു പണ്ടേ,
വളരെ പണ്ടേ നിശ്ചയിച്ചതാണ്. ഞാൻ ഇപ്പോ
ളിതു നടപ്പാക്കുന്നു. ശക്തമായ നഗരങ്ങൾ തകർ
ത്ത് കൽക്കൂനയാക്കാൻ ഞാൻ നിന്നെ അനുവ
ദിച്ചു.
26നഗരവാസികൾക്കു ശക്തിയില്ല അവർ ഭയ
ചകിതരാവുകയും ചെയ്തു. വയലിലെ പുല്ലും
ചെടികളും പോലെ മുറിക്കപ്പെടാറായിരി
ക്കുന്നു. വളരും മുമ്പേ വാടിപ്പോകുന്ന മട്ടുപ്പാ
വിലെ ചെടികളെപ്പോലെയാണവർ.
27നീ എപ്പോളിരിക്കുന്നുവെന്ന് എനിക്ക
റിയാം. നീയെപ്പോൾ യുദ്ധത്തിനു പുറപ്പെടു
ന്നുവെന്ന് എനിക്കറിയാം. നീ എപ്പോൾ വീട്ടിൽ
വരുന്നെന്നും എനിക്കെതിരെ എപ്പോൾ കോപി
ക്കുന്നുവെന്നും എനിക്കറിയാം.
28അതേ, നീ എന്റെ നേർക്കു കോപിച്ചിരിക്കു
ന്നു. അഹന്ത മൂലമുള്ള നിന്റെ പരിഹാസങ്ങൾ
ഞാനറിയുന്നു. അതിനാൽ നിന്റെ വായിൽ
ഞാൻ കടിഞ്ഞാണിടും. നിന്റെ മൂക്കിൽ ഞാൻ
കൊളുത്തിടും. അനന്തരം നിന്നെ ഞാൻ തിരിച്ച്
നീ വന്ന വഴിയിലേക്കു കൊണ്ടുവരും."

### ഹിസ്കീയാവിന് യഹോവയുടെ സന്ദേശം

29"നിന്നെ ഞാൻ സഹായിക്കുമെന്നു തെളിയി
ക്കുന്ന അടയാളമാണിത്: സ്വയം മുളച്ചു വള
രുന്ന ധാന്യം ഈ വർഷം നിങ്ങൾ ഭക്ഷിക്കും.
ആ വിത്തിൽനിന്നും വളരുന്ന ധാന്യം അടുത്ത
വർഷം ഭക്ഷിക്കും. എന്നാൽ മൂന്നാം വർഷം
നിങ്ങൾ വിതച്ച ധാന്യം കൊയ്യും. നിങ്ങൾ
മുന്തിരിത്തോട്ടങ്ങൾ വച്ചു പിടിപ്പിക്കുകയും
അതിൽനിന്നും മുന്തിരി തിന്നുകയും ചെയ്യും.
30യെഹൂദയുടെ കുടുംബത്തിൽ അവശേഷിക്കു
ന്നവരും രക്ഷപെട്ടവരും വളരും. 31എന്തുകൊ
ണ്ടെന്നാൽ കുറച്ചുപേർ ജീവനോടെ അവശേ
ഷിക്കും. അവർ യെരൂശലേമിൽനിന്നും പുറ
ത്തേക്കു പോകും. രക്ഷപ്പെട്ടവർ സീയോൻ പർ
വ്വതത്തിൽനിന്നും പുറത്തുപോകും. യഹോവ
യുടെ ശക്തമായ വികാരങ്ങൾ ഇതു നട
പ്പാക്കും.
32"അതിനാൽ അശ്ശൂരിലെ രാജാവിനെപ്പറ്റി
യഹോവ ഇതു പറയുന്നു: അവൻ ഈ നഗര

ത്തിലേക്കു വരില്ല. അവൻ ഈ നഗരത്തിലേക്കു അമ്പ് എയ്യുകയില്ല. തന്റെ പരിചകൾ അവൻ ഈ നഗരത്തിൽ കൊണ്ടുവരില്ല. നഗര ഭിത്തിയെ ആക്രമിക്കാൻ അവൻ ഒരു മൺകൂന ഉണ്ടാക്കുകയില്ല.
33വന്ന വഴിയേ തന്നെ അവൻ മടങ്ങും അവൻ ഈ നഗരത്തിലേക്കു വരില്ല. യഹോവ ഇതു പറയുന്നു! 34ഈ നഗരത്തെ ഞാൻ സംരക്ഷി ക്കും. എനിക്കും എന്റെ ദാസനായ ദാവീദിനും വേണ്ടി ഞാനിതു ചെയ്യും."

### അശ്ശൂർസൈന്യം നശിപ്പിക്കപ്പെട്ടു

35ആ രാത്രിയിൽ യഹോവയുടെ ദൂതൻ പു റപ്പെട്ട് അശ്ശൂർ പാളയത്തിലെ ഒരു ലക്ഷത്തി എൺപത്തായ്യായിരം പേരെ വധിച്ചു. ജനങ്ങൾ പ്രഭാതത്തിൽ എഴുന്നേറ്റപ്പോൾ മൃതശരീരങ്ങ ളാണ് കണ്ടത്.
36അതിനാൽ അശ്ശൂർരാജാവായ സൻഹേരീ ബ് താമസസ്ഥലമായ നീനെവേയിലേക്കു മട
ങ്ങിപ്പോയി. 37ഒരു ദിവസം സൻഹേരീബ് തന്റെ ദേവനായ നിസ്രോക്കിന്റെ ആലയ ത്തിൽ ആരാധന നടത്തുകയായിരുന്നു. അയാ ളുടെ പുത്രന്മാരായ അദ്രമേലെക്കും ശരേസരും അയാളെ വാളു കൊണ്ടു വെട്ടിക്കൊന്നു. അന ന്തരം അദ്രമേലെക്കും ശരേസരും അരാരാത്തു പ്രദേശത്തേക്കു രക്ഷപ്പെട്ടു. സൻഹേരീബിന്റെ പുത്രനായ എസെർ-ഹദ്ദോൻ അയാൾക്കു ശേഷം പുതിയ രാജാവാകുകയും ചെയ്തു.

### ഹിസ്കീയാവ് രോഗം ബാധിച്ച് മരണാസന്നനാകുന്നു

20 അക്കാലത്ത് ഹിസ്കീയാവ് രോഗം ബാ ധിച്ച് മരണാസന്നനായി. ആമോസി ന്റെ പുത്രനായ യെശയ്യാപ്രവചകൻ ഹി സ്കീയാവിന്റെ അടുത്തേക്കു പോയി. യെശ യ്യാവ് ഹിസ്കീയാവിനോടു പറഞ്ഞു, "യഹോ വ പറയുന്നു,' നിന്റെ വീട്ടുകാര്യങ്ങളെല്ലാം ക്രമീകരിക്കുക. കാരണം നീ മരിച്ചു പോകും. നീ സുഖപ്പെടുകയില്ല!'"
2ഹിസ്കീയാവ് തന്റെ മുഖം ചുമരിലേക്കു തിരിച്ചു. അയാൾ യഹോവയോടു പ്രാർത്ഥി
ച്ചു, 3"യഹോവേ, ഞാനങ്ങയെ പൂർണ്ണമന സ്സോടെ സേവിച്ചത് ഓർമ്മിക്കുക. നന്മയെന്ന് അങ്ങു കല്പിച്ചവ ഞാൻ ചെയ്തു." അനന്തരം ഹിസ്കീയാവ് വല്ലാതെ കരഞ്ഞു.
4യെശയ്യാവ് നടു മുറ്റം വിടും മുമ്പേ യഹോ വയുടെ വചനം അയാളിലേക്കു വന്നു. യഹോ
വ പറഞ്ഞു, 5"മടങ്ങിച്ചെന്ന് എന്റെ ജനത യുടെ നേതാവായ ഹിസ്കീയാവിനോടു സം സാരിക്കുക. അവനോടു പറയുക, 'നിന്റെ പൂർവ്വികനായ ദാവീദിന്റെ ദൈവമാകുന്ന യഹോവ പറയുന്നു, "ഞാൻ നിന്റെ പ്രാർ ത്ഥന കേൾക്കുകയും നിന്റെ കണ്ണുനീർ കാണു കയും ചെയ്യുന്നു. അതിനാൽ ഞാൻ നിന്നെ സുഖപ്പെടുത്തും. മൂന്നാം ദിവസം നീ യഹോവ
യുടെ ആലയത്തിലേക്കു കയറിപ്പോകും. 6നിന ക്കു ഞാൻ പതിനഞ്ചു വർഷം കൂടി ആയുസ്സു നീട്ടിത്തരും. അശ്ശൂർരാജാവിന്റെ ശക്തിയിൽ നിന്നും നിന്നെയും ഈ രാജ്യത്തെയും ഞാൻ രക്ഷിക്കും. ഈ നഗരത്തെ ഞാൻ സംരക്ഷിക്കും. ഇതു ഞാൻ എനിക്കു വേണ്ടിയും എന്റെ ദാസൻ ദാവീദുമായി ഉണ്ടാക്കിയ കരാർ മൂല
വും ചെയ്യുന്നതാണ്.'" 7അപ്പോൾ യെശയ്യാവു പറഞ്ഞു, "ഒരു അത്തിയട കൊണ്ടുവന്ന് അതു മുറിവിൽ വയ്ക്കുക."
അതിനാലവർ അത്തിയട എടുത്ത് ഹിസ്കീ യാവിന്റെ മുറിവിൽ വച്ചു. അനന്തരം ഹിസ് കീയാവിന് സുഖമായി.

### ഹിസ്കീയാവിന് അടയാളം

8ഹിസ്കീയാവ് യെശയ്യാവിനോടു ചോദി ച്ചു, "യഹോവ എന്നെ സുഖപ്പെടുത്തുമെന്നതി നും മൂന്നാം ദിവസം ഞാൻ യഹോവയുടെ ആലയത്തിലേക്കു കയറിപ്പോകും എന്നതിനും എന്താണ് അടയാളം?"
9യെശയ്യാവു പറഞ്ഞു, "നിനക്കേതാണു വേ ണ്ടത്? നിഴൽ പത്തു പടി മുമ്പോട്ടു പോകണോ പിന്നോട്ടു പോകണോ?* ഞാൻ പറഞ്ഞ കാര്യ ങ്ങൾ യഹോവ നടപ്പാക്കുമെന്നതിന്റെ അടയാ
ളമാണിത്." 10ഹിസ്കീയാവ് മറുപടി പറഞ്ഞു, "നിഴൽ പത്തു പടി നീളുകയെന്നത് എളുപ്പ മാണ്. വേണ്ട, നിഴൽ പത്തു പടി പിന്നോട്ടു പോകട്ടെ."
11അപ്പോൾ യെശയ്യാവ് യഹോവയോടു പ്രാർത്ഥിക്കുകയും യഹോവ നിഴലിനെ പത്തു പടി പിറകോട്ടു മാറ്റുകയും ചെയ്തു. അത് അതുവരെ നിന്നിരുന്ന സ്ഥലത്തേക്കു പിന്മാറി.

### ഹിസ്കീയാവും ബാബിലോൺകാരും

12അക്കാലത്ത് ബലദാന്റെ പുത്രനായ ബെ രോദാക്-ബലദാനായിരുന്നു ബാബിലോ ണിലെ രാജാവ്. അയാൾ ഹിസ്കീയാവിന് കത്തുകളും സമ്മാനങ്ങളും അയച്ചു. ഹിസ്കീ യാവ് രോഗശയ്യയിലാണെന്നറിഞ്ഞാണ് ബെ
രോദാക്-ബലദാൻ അതു ചെയ്തത്. 13ഹിസ്കീ യാവ് ബാബിലോൺകാരെ സ്വീകരിക്കുകയും തന്റെ കൊട്ടാരത്തിലെ വിലപിടിച്ചതെല്ലാം കാണിക്കുകയും ചെയ്തു. വെള്ളി, സ്വർണ്ണം, സുഗന്ധദ്രവ്യങ്ങൾ, വിലപിടിച്ച സുഗന്ധലേ പനം, ആയുധങ്ങൾ, പിന്നെ തന്റെ ഖജനാവി ലുള്ളതെല്ലാം അയാൾ അവരെ കാണിച്ചു. അവരെ കാണിക്കാത്തതായി. ഹിസ്കീയാ വിന്റെ കൊട്ടാരത്തിലോ രാജ്യത്തോ ഒന്നും അവശേഷിച്ചിരുന്നില്ല.
14അനന്തരം യെശയ്യാപ്രവാചകൻ ഹിസ്കീ യാവ് രാജാവിനെ കണ്ടു ചോദിച്ചു, "ഇവരെ ന്താണു പറയുന്നത്? ഇവരെവിടെ നിന്നാണ് വന്നത്?" ഹിസ്കീയാവു പറഞ്ഞു, "അവർ വളരെ ദൂരയുള്ള ബാബിലോൺ എന്ന രാജ്യ
ത്തുനിന്നും വന്നവരാണ്." 15യെശയ്യാവു ചോ ദിച്ചു, "നിന്റെ കൊട്ടാരത്തിൽ അവർ എന്താ ണു കണ്ടത്?" ഹിസ്കീയാവ് മറുപടി പറഞ്ഞു, "അവർ എന്റെ കൊട്ടാരത്തിലുള്ളതെല്ലാം കണ്ടു. അവരെ കാണിക്കാത്തതായി എന്റെ ഖജനാവിൽ ഒന്നുമില്ല."
16അപ്പോൾ യെശയ്യാവ് ഹിസ്കീയാവി നോടു പറഞ്ഞു, "യഹോവയുടെ ഈ സന്ദേശം
ശ്രദ്ധിക്കുക. 17നിന്റെ കൊട്ടാരത്തിലുള്ളതും ഇന്നേവരെ നിന്റെ പൂർവ്വികന്മാർ സമ്പാദിച്ച വയുമായ എല്ലാം ബാബിലോണിലേക്കു കൊണ്ടുപോകുവാനുള്ള സമയം അടുത്തു

**നിഴൽ … പോകണോ** പുറത്തുള്ള ഒരു മന്ദിര ത്തിന്റെ പടികൾ ഹിസ്കീയാവ് സമയനിർണ്ണ യത്തിനുപയോഗിച്ചിരുന്നു എന്നായിരിക്കാമിതു സൂചിപ്പിക്കുന്നത്. പടവുകളിൽ സൂര്യപ്രകാശം വീഴുന്നതിനനുസരിച്ചു സമയം നിർണ്ണയിക്കുന്ന രീതി.

വരുന്നു. ഒന്നും ഇവിടെ ഉപേക്ഷിക്കുകയില്ല!
യഹോവ ഇതു പറയുന്നു. 18ബാബിലോണു
ക്കാർ നിന്റെ പുത്രന്മാരെ കൊണ്ടുപോകും.
നിന്റെ പുത്രന്മാർ ബാബിലോണിലെ രാജാ
വിന്റെ കൊട്ടാരത്തിലെ ഷണ്ഡന്മാരായി
ത്തീരും.”
19അപ്പോൾ ഹിസ്കീയാവ് യെശയ്യാവി
നോടു പറഞ്ഞു, “യഹോവയിൽനിന്നുള്ള ഈ
സന്ദേശം നല്ലതു തന്നെ.” ഹിസ്കീയാവ് ഇതും
പറഞ്ഞു, “എന്റെ ജീവിതകാലത്ത് യഥാർത്ഥ
സമാധാനം പുലർന്നാൽ അതു നല്ലതു തന്നെ.”
20ഹിസ്കീയാവിന്റെ എല്ലാ വലിയ പ്രവൃ
ത്തികളും, നഗരത്തിലേക്കു ഓവുകെട്ടി കുള
ത്തിൽനിന്നും വെള്ളം കൊണ്ടുവന്നതുൾ
പ്പെടെ, ‘യെഹൂദയിലെ രാജാക്കന്മാരുടെ ചരി
ത്രം’ എന്ന ഗ്രന്ഥത്തിൽ എഴുതിയിട്ടുണ്ട്. 21ഹി
സ്കീയാവ് മരണമടയുകയും തന്റെ പൂർവിക
രോടൊപ്പം സംസ്കരിക്കപ്പെടുകയും ചെയ്തു.
ഹിസ്കീയാവിന്റെ പുത്രനായ മനശ്ശെ അയാ
ൾക്കു ശേഷം പുതിയ രാജാവാകുകയും ചെ
യ്തു.

### യെഹൂദയ്ക്കുമേൽ മനശ്ശെയുടെ ദുർഭരണം

21 ഭരണമാരംഭിക്കുമ്പോൾ മനശ്ശെയ്ക്കു
പന്ത്രണ്ട് വയസ്സായിരുന്നു. അയാൾ യെരൂ
ശലേമിൽ അൻപത്തഞ്ചു വർഷം ഭരണം നട
ത്തി. ഹെഫ്സീബ എന്നായിരുന്നു അയാളുടെ
അമ്മയുടെ പേര്.
2യഹോവയുടെ ദൃഷ്ടിയിൽ തെറ്റായ പ്രവൃ
ത്തികൾ മനശ്ശെ ചെയ്തു. മറ്റു രാഷ്ട്രങ്ങൾ
ചെയ്ത മ്ളേച്ഛകൃത്യങ്ങൾ മനശ്ശെ ചെയ്തു.
(യിസ്രായേലുകാർ വന്നപ്പോൾ ആ ജനതയെ
യഹോവ പുറന്തള്ളുകയും ചെയ്തു.) 3തന്റെ
പിതാവായ ഹിസ്കീയാവ് നശിപ്പിച്ച ഉന്നത
സ്ഥലങ്ങൾ മനശ്ശെ വീണ്ടും നിർമ്മിച്ചു. ബാലി
നുള്ള യാഗപീഠങ്ങളും അശേരാസ്തൂപങ്ങളും
യിസ്രായേലിലെ ആഹാബുരാജാവിനെപ്പോ
ലെ മനശ്ശെ നിർമ്മിച്ചു. ആകാശത്തിലെ നക്ഷ
ത്രങ്ങളെ മനശ്ശെ ആരാധിക്കുകയും ശുശ്രൂഷിക്കു
കയും ചെയ്തു. 4“യെരൂശലേമിൽ ഞാനെന്റെ
നാമം സ്ഥാപിക്കും” എന്നു യഹോവ പറഞ്ഞി
രുന്ന യഹോവയുടെ ആലയത്തിൽ വ്യാജദൈ
വങ്ങൾക്കായി മനശ്ശെ യാഗപീഠങ്ങൾ നിർമ്മി
ച്ചു. 5യഹോവയുടെ ആലയത്തിലെ രണ്ടു മുറ്റ
ങ്ങളിലും മനശ്ശെ ആകാശത്തിലെ നക്ഷത്രങ്ങ
ൾക്ക് യാഗപീഠങ്ങൾ പണിതു. 6മനശ്ശെ തന്റെ
പുത്രനെ ബലിയർപ്പിക്കുകയും അവനെ യാഗ
പീഠത്തിൽ ഹോമിക്കുകയും ചെയ്തു. ഭാവിയ
റിയാൻ മനശ്ശെ വ്യത്യസ്ത മാർഗ്ഗങ്ങൾ ഉപയോ
ഗിച്ചു. വെളിച്ചപ്പാടന്മാരെയും മന്ത്രവാദിക
ളെയും അയാൾ സന്ദർശിച്ചു.
യഹോവയുടെ ദൃഷ്ടിയിൽ തിന്മയായ കാര്യ
ങ്ങൾ മനശ്ശെ ചെയ്തു. അതു യഹോവയെ
കോപാകുലനാക്കി. 7മനശ്ശെ, അശേരയുടെ ഒരു
വിഗ്രഹം കൊത്തിയുണ്ടാക്കി. അയാൾ ആ
വിഗ്രഹം ആലയത്തിനുള്ളിൽ വച്ചു. ഈ ആല
യത്തെപ്പറ്റിയായിരുന്നു യഹോവ ദാവീദി
നോടും അവന്റെ പുത്രനായ ശലോമോനോ
ടും പറഞ്ഞിരുന്നത്: “യിസ്രായേലിലെ എല്ലാ
നഗരങ്ങളിൽനിന്നും ഞാൻ യെരൂശലേമിനെ
തെരഞ്ഞെടുത്തിരിക്കുന്നു. യെരൂശലേമിലുള്ള
ആലയത്തിൽ ഞാൻ എന്നെന്നേക്കുമായി
എന്റെ നാമം സ്ഥാപിക്കും. 8യിസ്രായേൽ ജന
തയെ ഞാൻ അവരുടെ പൂർവ്വികർക്കു നൽകിയ
ഭൂമിയിൽനിന്നും പുറത്താക്കുകയില്ല. ഞാൻ
കല്പിച്ച കാര്യങ്ങളും എന്റെ ദാസനായ മോശെ
നൽകിയ ഉപദേശങ്ങളും അനുസരിക്കുന്ന
പക്ഷം ഞാനവരെ അവരുടെ ദേശത്തു വസിക്കു
വാൻ അനുവദിക്കും.” 9എന്നാൽ ജനങ്ങൾ ദൈ
വത്തെ ചെവിക്കൊണ്ടില്ല. മനശ്ശെ അവരെ
പാപത്തിലേക്കു നയിച്ചു. യിസ്രായേൽ വരുന്ന
തിനുമുമ്പ് കനാനിൽ വസിച്ചിരുന്ന ജനതകൾ
ചെയ്തതിലുമധികം പാപങ്ങൾ മനശ്ശെ ചെ
യ്തു. യിസ്രായേൽജനത തങ്ങളുടെ ഭൂമി കൈ
യടക്കാൻ വന്നപ്പോൾ യഹോവ കനാൻ വാസി
കളെ നശിപ്പിക്കുകയും ചെയ്തു.
10യഹോവ തന്റെ ദാസന്മാരായ പ്രവാചക
രിലൂടെ ഇക്കാര്യങ്ങൾ പറഞ്ഞു: 11“യെഹൂദയി
ലെ രാജാവായ മനശ്ശെ ഈ വെറുക്കപ്പെട്ടകാര്യ
ങ്ങൾ ചെയ്യുകയും അവനു മുമ്പ് അമോര്യർ
ചെയ്തതിലുമധികം തിന്മകൾ ചെയ്യുകയും
ചെയ്തു. മനശ്ശെ തന്റെ വിഗ്രഹങ്ങൾ മൂലം
യെഹൂദയെക്കൊണ്ടും വളരെ പാപങ്ങൾ ചെ
യ്യിച്ചു. 12അതിനാൽ യിസ്രായേലിന്റെ യഹോ
വ പറയുന്നു, ‘ഇതാ! കേൾക്കുന്നവൻ പോലും
ഞെട്ടി വിറയ്ക്കത്തക്ക കൊടും യാതനകൾ
ഞാൻ യെരൂശലേമിനും യെഹൂദയ്ക്കും വരു
ത്തും. 13യെരൂശലേമിന്റെമേൽ ഞാൻ ശമര്യ
യുടെ അളവുനൂൽ വലിച്ചു പിടിക്കുകയും
ആഹാബുകുടുംബത്തിന്റെ തൂക്കുകട്ട പിടിക്കു
കയും ചെയ്യും. പാത്രം കഴുകി ഒരുവൻ അതു
കമഴ്ത്തി വയ്ക്കും. അതുപോലെ ഞാൻ യെരൂശ
ലേമിനോടും ചെയ്യും. 14അവിടെ എന്റെ ജനത
യായി കുറച്ചു പേർ അവശേഷിക്കും. പക്ഷേ
അവരെ ഞാൻ ഉപേക്ഷിക്കും. അവരെ ഞാൻ
അവരുടെ ശത്രുക്കൾക്ക് നൽകും. ശത്രുക്കൾ
അവരെ തടവുകാരായി കൊണ്ടുപോവുകയും,
അവർ ഭടന്മാർ യുദ്ധത്തിൽ പിടിച്ചെടുത്ത
വിലപ്പെട്ട വസ്തുക്കളായിത്തീരുകയും ചെ
യ്യും. 15എന്തുകൊണ്ടെന്നാൽ തിന്മയെന്ന് ഞാൻ
പറഞ്ഞ കാര്യങ്ങൾ എന്റെ ജനത ചെയ്തു.
അങ്ങനെ ചെയ്യുകവഴി അവർ അവരുടെ പൂർ
വ്വികന്മാർ ഈജിപ്തിൽനിന്നു പുറത്തു വന്ന
നാൾ മുതൽ എന്നെ കോപിപ്പിച്ചിരുന്നു. 16നിഷ്
കളങ്കരായ അനേകം പേരെ മനശ്ശെ വധിക്കു
കയും ചെയ്തു. യെരൂശലേമിന്റെ ഒരറ്റം മുതൽ
മറ്റേയറ്റം വരെ അയാൾ രക്തം നിറച്ചു. യെഹൂദ
യെക്കൊണ്ടു ചെയ്യിച്ച പാപങ്ങൾക്കു പുറമേ
യാണിത്. തെറ്റെന്ന് യഹോവ പറഞ്ഞ കാര്യ
ങ്ങൾ മനശ്ശെ യെഹൂദയെക്കൊണ്ടും ചെയ്യി
ച്ചു.’”
17മനശ്ശെയുടെ എല്ലാ പ്രവൃത്തികളും അവൻ
ചെയ്ത പാപങ്ങൾ സഹിതം ‘യെഹൂദരാജാക്ക
ന്മാരുടെ ചരിത്രം’ എന്ന ഗ്രന്ഥത്തിൽ എഴുതി
യിട്ടുണ്ട്. 18മനശ്ശെ മരണമടയുകയും തന്റെ
പൂർവ്വികരോടൊപ്പം സംസ്കരിക്കപ്പെടുകയും
ചെയ്തു. മനശ്ശെ തന്റെ കൊട്ടാരത്തിലെ
ഉദ്യാനത്തിലാണ് സംസ്കരിക്കപ്പെട്ടത്. “ഉസ്സ
യുടെ പൂന്തോട്ടം” എന്നായിരുന്നു ആ ഉദ്യാന
ത്തിന് പേരിട്ടിരുന്നത്. മനശ്ശെയ്ക്കു ശേഷം
അവന്റെ പുത്രനായ ആമോൻ പുതിയ രാജാ
വാകുകയും ചെയ്തു.

### ആമോന്റെ ഹ്രസ്വകാലത്തെ ഭരണം

19ഭരണമാരംഭിച്ചപ്പോൾ ആമോന് ഇരുപത്തി
രണ്ടു വയസ്സായിരുന്നു. അയാൾ യെരൂശലേ
മിൽ രണ്ടു വർഷം ഭരണം നടത്തി. മെശുല്ലേ
മെത്ത് ആയിരുന്നു ആമോന്റെ അമ്മ. യൊത്ബ

ക്കാരനായ ഹാരൂസായിരുന്നു അവളുടെ
പിതാവ്. 20തന്റെ പിതാവിനെപ്പോലെ തന്നെ
ആമോ നും യഹോവയുടെ ദൃഷ്ടിയിൽ തിന്മ
യായതു ചെയ്തു. 21തന്റെ പിതാവ് ആരാധിച്ച
അതേ വിഗ്രഹങ്ങളെത്തന്നെ ആമോനും ആരാ
ധിക്കുകയും സേവിക്കുകയും ചെയ്തു.
22ആമോൻ, തന്റെ പൂർവ്വികരുടെ ദൈവമാ
കുന്ന യഹോവയെ വിട്ടുപോവുകയും യഹോ
വയുടെ പാതയിൽനിന്നും വിട്ടു ജീവിക്കുകയും
ചെയ്തു.

23ആമോന്റെ ഭൃത്യന്മാർ അയാൾക്കെതിരെ
ഗൂഢാലോചന നടത്തുകയും അയാളുടെ കൊ
ട്ടാരത്തിൽവച്ചു തന്നെ അയാളെ വധിക്കുകയും
ചെയ്തു. 24ആമോനെതിരെ ഗൂഢാലോചന
നടത്തിയ ഉദ്യോഗസ്ഥന്മാരെ സാധാരണ ജന
ങ്ങൾ വധിച്ചു. അനന്തരം അവർ ആമോന്റെ
പുത്രൻ യോശീയാവിനെ പുതിയരാജാവാക്കി.
25ആമോന്റെ മറ്റെല്ലാ പ്രവൃത്തികളും 'യെ
ഹൂദരാജാക്കന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥത്തി
ലുണ്ട്. 26ഉസ്സയുടെ ഉദ്യാനത്തിലെ കല്ലറയിൽ
ആമോൻ സംസ്കരിക്കപ്പെട്ടു. ആമോന്റെ പു
ത്രൻ യോശീയാവ് പുതിയ രാജാവായി.

### യോശീയാവ് യെഹൂദയിൽ ഭരണമാരംഭിക്കുന്നു

22 ഭരണമാരംഭിച്ചപ്പോൾ യോശീയാവിന്
എട്ടു വയസ്സായിരുന്നു. യെരൂശലേമിൽ
അയാൾ മുപ്പത്തൊന്നു വർഷം ഭരണം നടത്തി.
ബൊസ്കത്തിലെ അദായാവിന്റെ പുത്രി
യായ യെദീദാ ആയിരുന്നു അയാളുടെ അമ്മ.
2യഹോവയുടെ ദൃഷ്ടിയിൽ ശരിയായ കാര്യ
ങ്ങൾ തന്നെയാണ് യോശീയാവ് ചെയ്തത്.
തന്റെ പൂർവ്വികനായ ദാവീദിനെപ്പോലെ
യോശീയാവ് ദൈവത്തെ അനുഗമിച്ചു. ദൈവം
ആഗ്രഹിച്ചതു തന്നെ ഒരു വ്യത്യാസവുമില്ലാതെ
യോശീയാവ് ചെയ്തു.

### ആലയം പുതിക്കിപ്പണിയാൻ യോശീയാവ് കല്പിക്കുന്നു

3യോശീയാവ് രാജാവായതിന്റെ പതിനെ
ട്ടാം വർഷം കാര്യദർശിയും മെശുല്ലാമിന്റെ
പുത്രനായ അസല്യാവിന്റെ പുത്രനുമായ
ശാഫാനെ യഹോവയുടെ ആലയത്തിലേക്കയ
ച്ചു. 4യോശീയാവു പറഞ്ഞു, "മഹാപുരോഹി
തനായ ഹിൽക്കീയാവിന്റെ അടുത്തേക്കു ചെ
ല്ലുക. പാറാവുകാരൻ ജനങ്ങളിൽനിന്നും ശേഖ
രിച്ച പണം അയാൾക്കാണു കിട്ടേണ്ടത്. 5അ
പ്പോൾ പുരോഹിതന്മാർ ആ പണം യഹോവ
യുടെ ആലയത്തിലെ പണികൾക്കുമേൽ
നോട്ടം വഹിക്കുന്ന പണിക്കാർക്കു നൽകണം.
പുരോഹിതന്മാർ ആ പണം യഹോവയുടെ
ആലയം പുതുക്കിപ്പണിയുന്ന പണിക്കാർക്കു
നൽകണം. 6മരയാശാരിമാരും കല്ലാശാരിമാരും
കല്ലുവെട്ടുകാരും അവിടെയുണ്ട്. ആലയമുറപ്പി
ക്കാനുള്ള തടിയും കല്ലും വാങ്ങാൻ ആ പണം
ഉപയോഗിക്കണം. 7പണിക്കാർക്കു നിങ്ങൾ നൽ
കുന്ന പണം എണ്ണരുത്. ആ പണിക്കാർ വിശ്വ
സ്തരാണ്."

### ന്യായപ്രമാണപുസ്തകം ആലയത്തിൽ കാണപ്പെട്ടു

8ഉന്നതപുരോഹിതനായ ഹിൽക്കീയാവ്
കാര്യദർശിയായ ശാഫാനോടു പറഞ്ഞു,
"യഹോവയുടെ ആലയത്തിൽനിന്ന് ഞാൻ
നിയമപുസ്തകം കണ്ടെടുത്തു!" ഹിൽക്കീയാ
വ് പുസ്തകം ശാഫാനു നൽകുകയും ശാഫാൻ
അതു വായിക്കുകയും ചെയ്തു.
9കാര്യദർശിയായ ശാഫാൻ യോശീയാരാജാ
വിന്റെ അടുത്തെത്തി അദ്ദേഹവുമായി
സംസാരിച്ചു. ശാഫാൻ പറഞ്ഞു, "അങ്ങയുടെ
ദാസന്മാർ ആലയത്തിലെ പണം മുഴുവൻ പുറ
ത്തെടുത്തു. യഹോവയുടെ ആലയത്തിലെ
പണിക്ക് മേൽനോട്ടം വഹിക്കുന്ന പണിക്കാർക്ക്
അവർ ആ പണം നൽകി." 10അനന്തരം, കാര്യദ
ർശിയായ ശാഫാൻ രാജാവിനോടു പറഞ്ഞു,
"പുരോഹിതനായ ഹിൽക്കീയാവ് എനിക്ക് ഒരു
പുസ്തകം കൂടി നൽകി." അനന്തരം ശാഫാൻ
ആ പുസ്തകം രാജാവിനെ വായിച്ചു കേൾപ്പി
ച്ചു.
11ന്യായപ്രമാണപുസ്തകത്തിലെ വാക്കുകൾ
കേട്ടപ്പോൾ തന്റെ മനസ്സു കലങ്ങിയതു പ്രകടി
പ്പിക്കാൻ രാജാവ് തന്റെ വസ്ത്രങ്ങൾ വലിച്ചു
കീറി. 12അനന്തരം പുരോഹിതനായ ഹിൽക്കീ
യാവ്, ശാഫാന്റെ പുത്രനായ അഹീക്കാം,
മീഖായാവിന്റെ പുത്രനായ അക്ബോർ,
കാര്യദർശിയായ ശാഫാൻ, രാജാവിന്റെ ദാസ
നായ അസായാവ് എന്നിവർക്ക് രാജാവ് ഒരു
കല്പന നൽകി. 13യോശീയാരാജാവു പറഞ്ഞു,
"നമ്മളെന്താണു ചെയ്യേണ്ടതെന്ന് യഹോവ
യോടു ചെന്നു ചോദിക്കുക. എനിക്കു വേണ്ടി
യും ജനങ്ങൾക്കു വേണ്ടിയും യെഹൂദയ്ക്കു മുഴു
വനും വേണ്ടിയും യഹോവയോടു ചോദിക്കുക.
കണ്ടെത്തിയ ഈ പുസ്തകത്തിലെ വചനങ്ങ
ളെപ്പറ്റി ചോദിക്കുക. യഹോവ നമ്മോടു കോ
പിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ നമ്മു
ടെ പൂർവ്വികർ ഈ പുസ്തകത്തിലെ വചന
ങ്ങൾ അനുസരിച്ചില്ല. നമുക്കായെഴുതപ്പെട്ടതെ
ല്ലാമൊന്നും അവർ ചെയ്തില്ല!"

### യോശീയാവും പ്രവാചകയായ ഹുൽദായും

14അതിനാൽ, പുരോഹിതനായ ഹിൽക്കീ
യാവ്, അഹീക്കാം, അക്ബോർ, ശാഫാൻ,
അസായാവ് എന്നിവർ പ്രവാചകയായ ഹുൽ
ദായുടെയടുത്തേക്കു പോയി. അർഹസിന്റെ
പുത്രനായ തിക്വയുടെ പുത്രനായ ശല്ലൂമിന്റെ
ഭാര്യയായിരുന്നു ഹുൽദാ. ശല്ലൂമായിരുന്നു
പുരോഹിതന്മാരുടെ വസ്ത്രങ്ങളുടെ സൂക്ഷി
പ്പുകാരൻ. യെരൂശലേമിന്റെ രണ്ടാം പാദത്തി
ലായിരുന്നു ഹുൽദായുടെ താമസം. അവർ
ചെന്ന് ഹുൽദായുമായി സംസാരിച്ചു.
15അപ്പോൾ ഹുൽദാ അവരോടു പറഞ്ഞു,
"യിസ്രായേലിന്റെ ദൈവമാകുന്ന യഹോവ
പറയുന്നു: നിങ്ങളെ ഇങ്ങോട്ടയച്ചയാളോടു
പറയുക: 16'യഹോവ ഇങ്ങനെ പറയുന്നു: ഈ
നാടിനും ഇവിടെ വസിക്കുന്നവർക്കും മേൽ
ഞാൻ യാതനകൾ അയയ്ക്കുവാൻ പോകുന്നു.
യെഹൂദയിലെ രാജാവു വായിച്ച ന്യായപ്രമാ
ണപുസ്തകത്തിലെഴുതി വച്ചിരിക്കുന്ന യാതന
കൾ ഇവയൊക്കെയാണ്. 17യെഹൂദയിലെ
ജനത എന്നെ വിട്ടുപോവുകയും മറ്റു ദൈവങ്ങ
ൾക്ക് ധൂപാർപ്പണം നടത്തുകയും ചെയ്തു.
അവരെന്നെ വളരെ കോപാകുലനാക്കി. അവർ
അനേകം വിഗ്രഹങ്ങളുണ്ടാക്കി. അതിനാലാണ്
അവരോട് ഞാൻ ഈ സ്ഥലത്ത് കോപം കാണി
ക്കുന്നത്. അണയ്ക്കാനാവാത്ത ഒരു അഗ്നി
പോലെയായിരിക്കും എന്റെ കോപം!'
18-19"യഹോവയുടെ ഉപദേശത്തിന് യെഹൂദ
യിലെ രാജാവായ യോശീയാവ് നിങ്ങളെ അയ

ച്ചു. യോശീയാവിനോട് ഇക്കാര്യങ്ങൾ പറയു
ക: ‘നീ കേട്ട വാക്കുകൾ യിസ്രായേലിന്റെ
ദൈവമാകുന്ന യഹോവ പറഞ്ഞതാണ്. ഈ
സ്ഥലത്തെയും ഇവിടെ ജീവിക്കുന്നവരെയും
പറ്റി ഞാൻ പറഞ്ഞ കാര്യങ്ങൾ നീ കേട്ടു.
അക്കാര്യങ്ങൾ കേട്ടപ്പോൾ നിന്റെ മൃദുവായ
ഹൃദയം വേദനിച്ചു. കൊടുംദുരിതങ്ങൾ ഈ
സ്ഥലത്തു (യെരൂശലേം) സംഭവിക്കുമെന്ന്
ഞാൻ പറഞ്ഞു. ദു:ഖം പ്രകടിപ്പിക്കാൻ നീ
വസ്ത്രങ്ങൾ വലിച്ചു കീറുകയും കരയാനാ
രംഭിക്കുകയും ചെയ്തു. അതിനാലാണ് ഞാൻ
നിന്നെ ചെവിക്കൊണ്ടത്!’ യഹോവ ഇതു പറ
യുന്നു. **20**‘നിന്നെ ഞാൻ നിന്റെ പൂർവ്വിക
രോടു ചേർത്തു കൊള്ളും. നീ മരിക്കുകയും
സമാധാനത്തോടെ ശവക്കല്ലറയിലേക്കു പോ
വുകയും ചെയ്യും. ഈ സ്ഥലത്തിന് ഞാൻ
വരുത്തുന്ന യാതനകളൊന്നും നീ കാണാനിട
യാവുകയില്ല!’”

അനന്തരം പുരോഹിതനായ ഹിൽക്കീയാവ്,
അഹീക്കാം, അക്ബോർ, ശാഫാൻ, അസായാവ്
എന്നിവർ രാജാവിനോട് അതു പറഞ്ഞു.

## ജനങ്ങൾ നിയമം കേൾക്കുന്നു

**23** യെഹൂദയിലേയും യെരൂശലേമിലേയും
എല്ലാ നേതാക്കളും തന്നെ വന്നു
കാണുവാൻ യോശീയാരാജാവ് ആവശ്യപ്പെട്ടു.
**2**അനന്തരം രാജാവ് യഹോവയുടെ ആലയത്തി
ലേക്കു കയറിപ്പോയി. യെഹൂദയിലെ മുഴുവൻ
ജനവും യെരൂശലേമിൽ ജീവിച്ചിരുന്ന ജന
ങ്ങളും അവ നോടൊപ്പം പോയി. പുരോഹിതർ,
പ്രവാചകർ, ചെറിയവരും വലിയവരുമടക്കം
എല്ലാ ജനങ്ങളും അവനോടൊപ്പം പോയി.
അപ്പോൾ അവൻ കരാറിന്റെ പുസ്തകം
വായിച്ചു. അത് യഹോവയുടെ ആലയത്തിൽ
കണ്ടെടുത്ത ന്യായപ്രമാണ പുസ്തകമായിരു
ന്നു. യോശീയാവ് ആ പുസ്തകം എല്ലാവരും
കേൾക്കെ വായിച്ചു.

**3**രാജാവ് സ്തംഭത്തിനടുത്തുനിന്ന് യഹോവ
യുമായി കരാറുണ്ടാക്കി. യഹോവയെ പിന്തുട
രാമെന്നും അവന്റെ കല്പനകളും കരാറുകളും
ചട്ടങ്ങളും അനുസരിക്കാമെന്നും അയാൾ കരാർ
ചെയ്തു. തന്റെ പൂർണ്ണമനസ്സോടെയും
ആത്മാവോടെയും ഇതു ചെയ്യാമെന്ന് അയാൾ
സമ്മതിച്ചു. ഈ പുസ്തകത്തിലെഴുതിയിരി
ക്കുന്ന കരാറനുസരിക്കാമെന്ന് അയാൾ സമ്മ
തിച്ചു. രാജാവിന്റെ കരാറിനു തങ്ങൾക്കുള്ള
പിന്തുണ കാണിക്കാൻ ജനങ്ങൾ എഴുന്നേറ്റു
നിന്നു.

**4**അനന്തരം രാജാവ് ഉന്നതപുരോഹിതനായ
ഹിൽക്കീയാവ്, മറ്റു പുരോഹിതന്മാർ, പാറാവു
കാർ എന്നിവരോടു ബാൽ, അശേര, ആകാശ
ത്തിലെ നക്ഷത്രങ്ങൾ എന്നിവയെ ആദരിക്കാൻ
ഉണ്ടാക്കിയ, യഹോവയുടെ ആലയത്തിലുള്ള,
എല്ലാ പാത്രങ്ങളും സാധനങ്ങളും പുറത്തേക്കു
കൊണ്ടുവരുവാൻ കല്പിച്ചു. അനന്തരം യോശീ
യാവ് അവ യെരൂശലേമിനു പുറത്തു കിദ്രോ
ന്റെ പാടത്ത് കത്തിച്ചു കളഞ്ഞു. അനന്തരം
അവർ ചാരം ബേഥേലിലേക്കു കൊണ്ടു
പോയി.

**5**യെഹൂദയിലെ രാജാക്കന്മാർ ഏതാനും സാ
ധാരണ വ്യക്തികളെ പുരോഹിതരായി തെര
ഞ്ഞെടുത്തിരുന്നു. അഹരോന്റെ കുടുംബക്കാ
രായിരുന്നില്ല അവർ! ആ വ്യാജപുരോഹിതന്മാ
രായിരുന്നു യെഹൂദയിലെ എല്ലാ നഗരങ്ങളി
ലും യെരൂശലേമിനു ചുറ്റുമുള്ള എല്ലാ പട്ടണങ്ങ
ളിലും ഉന്നതസ്ഥലങ്ങളിൽ ധൂപങ്ങൾ ഹോമി
ച്ചിരുന്നത്. ബാൽ, സൂര്യൻ, ചന്ദ്രൻ, ഗ്രഹസമൂ
ഹങ്ങൾ, ആകാശത്തിലെ നക്ഷത്രങ്ങൾ എന്നി
വയെ അവർ ആരാധിക്കുകയും അവയ്ക്ക്
യാഗം നടത്തുകയും ചെയ്തു. എന്നാൽ യോശീ
യാവ് ആ വ്യാജപുരോഹിതന്മാരെ തടഞ്ഞു.

**6**യോശീയാവ് യഹോവയുടെ ആലയത്തിൽ
നിന്നും അശേരാസ്തംഭം നീക്കം ചെയ്തു.
അയാൾ അശേരാസ്തംഭം നഗരത്തിൽനിന്നും
കിദ്രോൻതാഴ്വരയിലേക്കു കൊണ്ടുപോവു
കയും അവിടെ വച്ച് അതു ഹോമിക്കുകയും
ചെയ്തു. അനന്തരം ആ കരിക്കട്ടകൾ അയാൾ
പൊടിക്കുകയും ആ പൊടി സാധാരണ ജനങ്ങ
ളുടെ ശവക്കല്ലറകൾക്കു മേൽ വിതറുകയും
ചെയ്തു.

**7**അനന്തരം യോശീയാരാജാവ് യഹോവ
യുടെ ആലയത്തിലുള്ള ആൺവേശ്യകളുടെ
വീടുകൾ തകർത്തു. സ്ത്രീകളും ആ വീടുകൾ
ഉപയോഗിക്കുകയും വ്യാജദേവതയായ അശേര
യെ ആദരിക്കാൻ ചെറിയ കൂടാരമൂടികൾ
ഉണ്ടാക്കുകയും ചെയ്തു.

**8-9**അക്കാലത്ത് പുരോഹിതന്മാർ ബലികൾ
യെരൂശലേമിൽ കൊണ്ടുവരികയും ആലയ
ത്തിലെ യാഗപീഠത്തിൽ അവ അർപ്പിക്കുകയും
ചെയ്തിരുന്നില്ല. യെഹൂദയിലെമ്പാടുമുള്ള
നഗരങ്ങളിൽ പുരോഹിതന്മാർ താമസിച്ചിരു
ന്നു. ആ നഗരങ്ങളിലെ ഉന്നതസ്ഥലങ്ങളിൽ
വച്ചാണ് അവർ ധൂപങ്ങളും മറ്റു ബലികളും
അർപ്പിച്ചിരുന്നത്. ആ ഉന്നതസ്ഥലങ്ങൾ ഗേബ
മുതൽ ബേർ-ശേബവരെ എല്ലാ സ്ഥലങ്ങളിലും
ഉണ്ടായിരുന്നു. പുരോഹിതന്മാർ തങ്ങളുടെ
പുളിപ്പില്ലാത്ത അപ്പം ആ പട്ടണങ്ങളിൽ, സാ
ധാരണ ജനങ്ങൾക്കിടയിൽ വെച്ചായിരുന്നു
ഭക്ഷിച്ചത്. യെരൂശലേമിലെ ആലയത്തിൽ
പുരോഹിതർക്കായുള്ള പ്രത്യേകസ്ഥലത്തുവ
ച്ചായിരുന്നില്ല. എന്നാൽ യോശീയാരാജാവ്
ആ ഉന്നതസ്ഥലങ്ങൾ തകർക്കുകയും പുരോ
ഹിതന്മാരെ യെരൂശലേമിലേക്കു കൊണ്ടുവരി
കയും ചെയ്തു. യോശീയാവ് യോശുവാ കവാ
ടത്തിനോടു ചേർന്ന് ഇടതുഭാഗത്തുള്ള ഉന്നത
സ്ഥലങ്ങൾ അശുദ്ധമാക്കി (യോശുവാ ആ
നഗരത്തിന്റെ ഭരണാധിപനായിരുന്നു).

**10**ഹിന്നോമിന്റെ പുത്രന്റെ താഴ്വരയി
ലുള്ള ഒരു സ്ഥലമായിരുന്നു തോഫെത്ത്. വ്യാജ
ദൈവമായ മോലേക്കിനെ ആദരിക്കാൻ ജന
ങ്ങൾ തങ്ങളുടെ മക്കളെ അവിടെയുള്ള ഒരു
യാഗപീഠത്തിൽ വച്ചു വധിക്കുകയും ഹോമി
ക്കുകയും ചെയ്തിരുന്നു. ജനങ്ങൾ ആ സ്ഥലം
വീണ്ടും ഉപയോഗിക്കാതിരിക്കാൻ യോശീയാ
വ് ആ സ്ഥലം നശിപ്പിച്ചു. **11**മുമ്പ് യെഹൂദ
യിലെ രാജാക്കന്മാർ ഏതാനും കുതിരകളെയും
ഒരു രഥവും യഹോവയുടെ ആലയത്തിന്റെ
കവാടത്തിനടുത്തുവച്ചിരുന്നു. അത് നാഥാൻ-
മേലെക് എന്ന ഒരു സുപ്രധാന വ്യക്തിയുടെ
മുറിയ്ക്കടുത്തായിരുന്നു. സൂര്യദേവനെ ആദരി
ക്കുന്നതിനായിരുന്നു കുതിരകളെയും രഥത്തി
നെയും വച്ചിരുന്നത്. യോശീയാവ് കുതിരകളെ
നീക്കം ചെയ്യുകയും രഥം കത്തിക്കുകയും
ചെയ്തു.

**12**മുൻകാലങ്ങളിൽ യെഹൂദയിലെ രാജാക്ക
ന്മാർ ആഹാബിന്റെ മന്ദിരത്തിന്റെ മേൽക്കൂര
യിൽ യാഗപീഠങ്ങൾ നിർമ്മിച്ചിരുന്നു. മനശ്ശെ
രാജാവും യഹോവയുടെ ആലയത്തിലെ രണ്ടു

മുറ്റങ്ങളിൽ യാഗപീഠങ്ങൾ പണിതിരുന്നു.
യോശീയാവ് ആ യാഗപീഠങ്ങളെല്ലാം നശിപ്പി
ക്കുകയും അതിൻെറ പൊട്ടിയ ഭാഗങ്ങൾ കി
ദ്രോൻതാഴ്വരയിലേക്കു എറിയുകയും ചെ
യ്തു.
13മുൻകാലത്ത് ശലോമോൻരാജാവ് യെരൂ
ശലേമിനു സമീപം നാശപർവ്വതത്തിന്മേലുള്ള
ഏതാനും ഉന്നതസ്ഥലങ്ങൾ പണിതു. ആ പർവ്വ
തത്തിൻെറ തെക്കെ ഭാഗത്തായിരുന്നു ആ ഉന്നത
സ്ഥലങ്ങൾ. സീദോന്യർ ആരാധിച്ചിരുന്ന അ
സ്തോരെത്ത് എന്ന മ്ളേച്ഛദേവതയെ ആരാധി
ക്കാനാണ് ശലോമോൻരാജാവ് ആ സ്ഥലങ്ങളി
ലൊന്നു നിർമ്മിച്ചത്. മോവാബ്യരുടെ മ്ളേച്ഛ
ദേവതയായ കെമോശിനെ ആരാധിക്കാനും
ശലോമോൻരാജാവ് ഒന്നുണ്ടാക്കി. അമ്മോന്യ
രുടെ മ്ളേച്ഛദേവനായ മിൽക്കോമിനെ ആദരി
ക്കാൻ ശലോമോൻരാജാവ് ഒരു ഉന്നതസ്ഥല
മുണ്ടാക്കി. എന്നാൽ യോശീയാവ് ആ ആരാധ
നാസ്ഥലങ്ങളെല്ലാം നശിപ്പിച്ചു. 14യോശീയാവ്
എല്ലാ സ്മാരകശിലകളും തകർക്കുകയും അശേ
രാതൂണുകൾ നശിപ്പിക്കുകയും ചെയ്തു. അന
ന്തരം അയാൾ ആ സ്ഥലങ്ങളിലെല്ലാം മരിച്ചവ
രുടെ അസ്ഥികൾ കൊണ്ടു നിറച്ചു.
15ബേഥേലിലെ ഉന്നതസ്ഥലങ്ങളും യാഗപീ
ഠവും യോശീയാവ് തകർത്തു. നെബാത്തിൻെറ
പുത്രനായ യൊരോബെയാമാണ് ഈ യാഗ
പീഠം പണിതത്. യൊരോബെയാം യിസ്രായേ
ലിനെക്കൊണ്ടു പാപം ചെയ്യിച്ചു. യോശീയാവ്
ആ യാഗപീഠവും ഉന്നതസ്ഥലവും തകർത്തു.
യാഗപീഠത്തിൻെറ കല്ലുകൾ അവൻ കഷണ
ങ്ങളാക്കി. അനന്തരം അവനത് ഇടിച്ചു പൊടി
ച്ചു. അശേരാസ്തംഭങ്ങൾ അവൻ കത്തിച്ചു.
16യോശീയാവ് തിരിഞ്ഞു നോക്കിയപ്പോൾ
പർവ്വതമുകളിൽ കല്ലറകൾ കണ്ടു. അവൻ
ആളെ വിട്ട് ആ കല്ലറകളിൽനിന്നും മനുഷ്യ
രുടെ അസ്ഥികൾ എടുത്തു. അനന്തരം അവൻ
അസ്ഥികൾ യാഗപീഠത്തിൽ വച്ചു ദഹിപ്പിച്ചു.
അങ്ങനെ യോശീയാവ് യാഗപീഠം മലിനപ്പെ
ടുത്തി. ദൈവപുരുഷൻ പ്രഖ്യാപിച്ച യഹോവ
യുടെ സന്ദേശമനുസരിച്ചായിരുന്നു അതു സംഭ
വിച്ചത്. യൊരോബെയാം യാഗപീഠത്തിൻെറ
യടുത്തുനിന്നപ്പോഴാണ് ദൈവപുരുഷൻ ഇക്കാ
ര്യങ്ങൾ പറഞ്ഞത്.

അനന്തരം യോശീയാവ് തിരിഞ്ഞു നോക്കിയ
പ്പോൾ ദൈവപുരുഷൻെറ കല്ലറ കണ്ടു.
17യോശീയാവു ചോദിച്ചു, "എന്താണ് ഞാൻ
കാണുന്ന ഈ സ്മാരകം?" നഗരവാസികൾ
അയാളോടു പറഞ്ഞു, "അത് യെഹൂദയിൽ
നിന്നും വന്ന ദൈവപുരുഷൻേറതാണ്. ബേഥേ
ലിലെ യാഗപീഠത്തിനോട് അങ്ങു ചെയ്ത
കാര്യങ്ങൾ അയാൾ മുമ്പു പ്രവചിച്ചിരുന്നു.
വളരെ പണ്ടാണ് അയാൾ ഇക്കാര്യങ്ങൾ പറ
ഞ്ഞത്."
18യോശീയാവു പറഞ്ഞു, "ദൈവപുരുഷനെ
ശല്യപ്പെടുത്തരുത്. അവൻെറ അസ്ഥികൾ
ആരും ഇളക്കരുത്." അതിനാലവർ ദൈവപുരുഷ
ൻെറ അസ്ഥികൾ അയാളുടെ ശവകുടീരത്തിൽ
ത്തന്നെ ഉപേക്ഷിച്ചു.
19ശമര്യയിലെ നഗരങ്ങളിലുള്ള എല്ലാ ഉന്നത
സ്ഥലങ്ങളിലെ ആലയങ്ങളും യോശീയാവ്
നശിപ്പിച്ചു. യിസ്രായേലിലെ രാജാക്കന്മാർ
പണി കഴിപ്പിച്ചവയായിരുന്നു ആ ആലയ
ങ്ങൾ. അത് യഹോവയെ വളരെ കോപിഷ്ഠനാ
ക്കുകയും ചെയ്തു. ബേഥേലിലെ ആരാധനാ
സ്ഥലം തകർത്തതുപോലെതന്നെ യോശീയാവ്
ആ ആലയങ്ങൾ നശിപ്പിച്ചു.
20യോശീയാവ് ശമര്യയിലെ ഉന്നതസ്ഥലങ്ങ
ളിലുള്ള എല്ലാ പുരോഹിതന്മാരെയും ആ യാഗ
പീഠങ്ങളിൽ വച്ച് വധിച്ചു. യാഗപീഠങ്ങളിൽ
വച്ച് അവൻ മനുഷ്യാസ്ഥികൾ ദഹിപ്പിച്ചു.
അങ്ങനെ ആ ആരാധനാസ്ഥലങ്ങൾ അവൻ
അശുദ്ധമാക്കി. അനന്തരം അയാൾ യെരൂശലേ
മിലേക്കു മടങ്ങിപ്പോയി.

### യെഹൂദക്കാർ പെസഹ ആഘോഷിക്കുന്നു

21യോശീയാരാജാവ് എല്ലാവർക്കുമായി ഒരു
കല്പന നൽകി. അവൻ പറഞ്ഞു "നിങ്ങളുടെ
ദൈവമാകുന്ന യഹോവയ്ക്കുവേണ്ടി പെ
സഹ ആഘോഷിക്കുക അതു ചെയ്യുവാൻ കരാ
റിൻെറ പുസ്തകത്തിൽ എഴുതി വച്ചിരിക്കുന്ന
തുപോലെ വേണം."
22ന്യായാധിപന്മാർ യിസ്രായേൽ ഭരിക്കുന്ന
കാലത്തിനു ശേഷം ജനങ്ങൾ അതു പോലെ
പെസഹ ആഘോഷിച്ചില്ല. യിസ്രായേലിലോ
യെഹൂദയിലേയോ രാജാക്കന്മാരിൽ ആരും ആ
രീതിയിൽ വിപുലമായി പെസഹ ആഘോഷി
ച്ചില്ല. 23യോശീയാവിൻെറ പതിനെട്ടാം ഭരണ
വർഷത്തിലാണ് അവർ യെരൂശലേമിൽ യഹോ
വയ്ക്ക് പെസഹ ആഘോഷിച്ചത്. 24വെളിച്ച
പ്പാടുകളെയും മന്ത്രവാദികളെയും കുലദേവ
തമാരെയും വിഗ്രഹങ്ങളെയും യെരൂശലേമിലും
യെഹൂദയിലും ജനങ്ങൾ ആരാധിക്കുന്ന മറ്റെല്ലാ
ദുർദേവതകളെയും യോശീയാവ് നശിപ്പിച്ചു.
പുരോഹിതനായ ഹിൽക്കീയാവ് യഹോവ
യുടെ ആലയത്തിൽനിന്നും കണ്ടെടുത്ത
പുസ്തകത്തിലെ നിയമങ്ങൾ അനുസരിക്കുന്ന
തിനുവേണ്ടിയാണ് യോശീയാവ് അങ്ങനെ
ചെയ്തത്.
25അവിടെ യോശീയാവിനെപ്പോലൊരു രാ
ജാവ് മുമ്പെങ്ങും ഉണ്ടായിട്ടില്ല. യോശീയാവ്
തൻെറ പൂർണ്ണമനസ്സോടെയും ആത്മാവോ
ടെയും കരുത്തോടെയും യഹോവയിങ്കലേക്കു
തിരിഞ്ഞു. ഒരു രാജാവും യോശീയാവിനെ
പ്പോലെ മോശെയുടെ നിയമം അനുസരിച്ചില്ല.
അക്കാലത്തിനുശേഷം യോശീയാവിനെപ്പോ
ലെ മറ്റൊരു രാജാവും അവിടെ ഉണ്ടായിട്ടില്ല.
26എന്നാൽ യെഹൂദയ്ക്കു നേരെയുള്ള യഹോ
വയുടെ കോപം അപ്പോഴും ശമിച്ചില്ല. മനശ്ശെ
യുടെ പ്രവൃത്തികൾ മൂലമാണ് യഹോവ
അപ്പോഴും അവരോടു കോപം പ്രകടിപ്പിച്ചത്.
27യഹോവ പറഞ്ഞു, "യിസ്രായേലിനെ ഞാൻ
അവരുടെ ദേശത്തുനിന്നും എടുത്തു. യെഹൂദ
യോടും ഞാൻ അതു തന്നെ ചെയ്യും. യെഹൂ
ദയെ ഞാനെൻെറ കൺവെട്ടത്തുനിന്നും
നീക്കും. യെരൂശലേമിനെ ഞാൻ സ്വീകരിക്ക
യില്ല. അതെ, ആ നഗരത്തെ ഞാൻ തെരഞ്ഞെ
ടുത്തെങ്കിലും അതിലെ ആലയത്തെ ഞാൻ
തകർക്കും. 'എൻെറ നാമം അവിടെയുണ്ടാകും'
എന്ന് ഞാൻ പറഞ്ഞത് ആ സ്ഥലത്തെപ്പറ്റി
യാണ്."
28യോശീയാവിൻെറ മറ്റെല്ലാ പ്രവൃത്തികളും
'യെഹൂദയിലെ രാജാക്കന്മാരുടെ ചരിത്രം' എന്ന
ഗ്രന്ഥത്തിലുണ്ട്.

### യോശീയാവിൻെറ മരണം

29യോശീയാവിൻെറ കാലത്ത് ഈജിപ്തി
ലെ രാജാവായ ഫറവോൻ-നെഖോ യൂഫ്രട്ടീ
സുനദിക്കരയിൽ അശ്ശൂരിനോടു യുദ്ധത്തിനു

പുറപ്പെട്ടു. യോശീയാരാജാവ് ഫറവോൻ-
നെഖോയോടു യുദ്ധത്തിനുപോയി. എന്നാൽ
മെഗിദ്ദോവിൽ വച്ച് ഫറവോൻ-നെഖോ, യോ
ശീയാവിനെ കാണുകയും അയാളെ വധിക്കുക
യും ചെയ്തു. 30മരിച്ച യോശീയാവിനെ അയാ
ളുടെ ദാസന്മാർ ഒരു തേരിൽ കയറ്റി മെഗിദ്ദോ
വിൽനിന്നും യെരൂശലേമിലേക്കു കൊണ്ടു
പോയി. അവർ യോശീയാവിനെ അവന്റെ
സ്വന്തം കല്ലറയിൽ അടക്കി.

അനന്തരം ജനങ്ങൾ യോശീയാവിന്റെ പുത്ര
നായ യെഹോവാഹാസിനെ അഭിഷേകം ചെ
യ്ത് പുതിയ രാജാവാക്കി.

### യെഹോവാഹാസ് പുതിയ രാജാവാകുന്നു

31രാജാവാകുമ്പോൾ യെഹോവാഹാസിന്
ഇരുപത്തി മൂന്നു വയസ്സായിരുന്നു. അയാൾ
യെരൂശലേമിൽ മൂന്നു മാസം ഭരണം നടത്തി.
ലിബ്നയിലെ യിരെമ്യാവിന്റെ പുത്രിയായ
ഹമൂതൽ ആയിരുന്നു അയാളുടെ അമ്മ. 32യ
ഹോവയുടെ ദൃഷ്ടിയിൽ തിന്മയായ കാര്യങ്ങ
ളാണ് യെഹോവാഹാസ് ചെയ്തത്, തന്റെ
പൂർവ്വികരുടെ പ്രവൃത്തികൾ തന്നെയാണ് യെ
ഹോവാഹാസ് ചെയ്തത്.

33ഫറവോൻ- നെഖോഹമാത്തിലെ രിബ്ള
യിൽവച്ച് യെഹോവാഹാസിനെ പിടികൂടി.
അതിനാൽ യെഹോവാഹാസിന് യെരൂശലേ
മിൽ ഭരണം നടത്താനായില്ല. ഫറവോൻ-
നെഖോ യെഹൂദയ്ക്കു ഏഴായിരത്തഞ്ഞൂറു
പൗണ്ട് വെള്ളിയും എഴുപത്തഞ്ചു പൗണ്ട് സ്വർ
ണ്ണവും കപ്പം ചുമത്തി.

34ഫറവോൻ-നെഖോ യോശീയാവിന്റെ പു
ത്രനായ എല്യാക്കീമിനെ പുതിയ രാജാവാക്കി.
എല്യാക്കീം തന്റെ പിതാവായ യോശീയാവി
ന്റെ സ്ഥാനം ഏറ്റെടുത്തു. ഫറവോൻ-നെഖോ
എല്യാക്കീമിന്റെ പേര് യെഹോയാക്കീം എന്നാ
ക്കിമാറ്റി. യെഹോവാഹാസിനെ ഫറവോൻ-
നെഖോ ഈജിപ്തിലേക്കു കൊണ്ടുപോകു
കയും ചെയ്തു. യെഹോവാഹാസ് ഈജിപ്
തിൽ വച്ചു മരണമടഞ്ഞു. 35യെഹോയാക്കീം
ഫറവോന് സ്വർണ്ണവും വെള്ളിയും നൽകി.
എന്നാൽ യെഹോയാക്കീം സാധാരണ ജനങ്ങ
ളിൽനിന്നും നികുതി പിരിച്ച് ആ പണമാണ്
ഫറവോൻ-നെഖോയ്ക്കു കൊടുക്കാൻ ഉപയോ
ഗിച്ചത്. അതിനാൽ ഓരോ വ്യക്തിയും തന്റെ
വീതം വെള്ളിയും സ്വർണ്ണവും നൽകി. യെ
ഹോയാക്കീംരാജാവ് ആ ധനം ഫറവോൻ-
നെഖോയ്ക്കു നൽകുകയും ചെയ്തു.

36രാജാവായപ്പോൾ യെഹോയാക്കീമിന് ഇരു
പത്തഞ്ചു വയസ്സായിരുന്നു. അയാൾ യെരൂശ
ലേമിൽ പതിനൊന്നു വർഷം ഭരണം നടത്തി.
രൂമയിലെ പെദായാവിന്റെ പുത്രിയായ സെ
ബീദാ ആയിരുന്നു അയാളുടെ അമ്മ. 37യഹോ
വയുടെ ദൃഷ്ടിയിൽ തിന്മയായ കാര്യങ്ങളാണ്
യെഹോയാക്കീം ചെയ്തത്. തന്റെ പൂർവ്വികർ
ചെയ്ത എല്ലാ കാര്യങ്ങളും യെഹോയാക്കീമും
ചെയ്തു.

### നെബൂഖദ്നേസർരാജാവ് യെഹൂദയിലേക്കു വരുന്നു

24 യെഹോയാക്കീമിന്റെ കാലത്ത് ബാബി
ലോണിലെ രാജാവായ നെബൂഖദ്നേ
സർ യെഹൂദാരാജ്യത്തേക്കു വന്നു. യെഹോ
യാക്കീം മൂന്നു വർഷം നെബൂഖദ്നേസരിനെ
സേവിച്ചു. അനന്തരം യെഹോയാക്കീം നെബൂ
ഖദ്നേസരിനെതിരാകുകയും അയാളുടെ ഭര
ണത്തിൽനിന്നും വിഘടിച്ചു പോവുകയും
ചെയ്തു. 2യെഹോയാക്കീമിനെതിരെ യുദ്ധം
ചെയ്യാൻ യഹോവ ബാബിലോൺകാരുടെയും
അരാമ്യരുടെയും മോവാബ്യരുടെയും അമ്മോ
ന്യരുടെയും സംഘത്തെ അയച്ചു. യെഹൂദയെ
നശിപ്പിക്കാനാണ് യഹോവ അവരെ അയച്ചത്.
യഹോവ പറഞ്ഞതു പോലെ തന്നെയാണ്
അതു സംഭവിച്ചത്. തന്റെ ദാസന്മാരായ പ്രവ
ചകന്മാരിലൂടെയാണ് യഹോവ അതു പറ
ഞ്ഞത്.

3യെഹൂദയ്ക്കു അങ്ങനെയൊക്കെ സംഭവിക്ക
ട്ടേയെന്ന് യഹോവ കല്പിച്ചു. അങ്ങനെ അവന്
അവരെ തന്റെ കൺവെട്ടത്തുനിന്നും നീക്കാ
നാവും. മനശ്ശെയുടെ എല്ലാ പാപപ്രവൃത്തി
കളും കാരണമാണ് അവനതു ചെയ്തത്. 4മന
ശ്ശെ അനേകം നിഷ്കളങ്കരെ വധിച്ചതിനാലാ
ണ് യഹോവ ഇതു ചെയ്തത്. മനശ്ശെ യെരൂശ
ലേമിൽ അവരുടെ രക്തം നിറച്ചു. യഹോവ
ആ പാപങ്ങൾ പൊറുക്കുകയുമില്ല. 5യെഹോ
യാക്കീമിന്റെ മറ്റു പ്രവൃത്തികൾ എല്ലാം 'യെ
ഹൂദാരാജാക്കന്മാരുടെ ചരിത്രം' എന്ന ഗ്രന്ഥ
ത്തിൽ എഴുതിയിട്ടുണ്ട്. 6യെഹോയാക്കീം മരണ
മടയുകയും തന്റെ പൂർവ്വികരോടൊപ്പം സംസ്
കരിക്കപ്പെടുകയും ചെയ്തു. യെഹോയാക്കീ
മിനു ശേഷം അയാളുടെ പുത്രൻ യെഹോയാ
ഖീൻ പുതിയ രാജാവായി

7ഈജിപ്തിലെ അരുവി മുതൽ യൂഫ്രട്ടീസു
നദിവരെയുള്ള ഭൂമി മുഴുവനും ബാബിലോണി
ലെ രാജാവ് പിടിച്ചെടുത്തു. ഈ പ്രദേശം
മുമ്പ് ഈജിപ്തിന്റെ നിയന്ത്രണത്തിലായി
രുന്നു. അതിനാൽ ഈജിപ്തുരാജാവ് പിന്നീ
ടൊരിക്കലും തന്റെ ദേശം വിട്ടുപോയില്ല.

### നെബൂഖദ്നേസർ യെരൂശലേം പിടിച്ചെടുക്കുന്നു

8ഭരണമാരംഭിച്ചപ്പോൾ യെഹോയാഖീന്
പതിനെട്ടു വയസ്സായിരുന്നു. അയാൾ യെരൂശ
ലേമിൽ മൂന്നുമാസം ഭരണം നടത്തി. യെരൂശലേ
മിലെ എൽനാഥാന്റെ പുത്രിയായ നെഹുഷ്ഠാ
ആയിരുന്നു അയാളുടെ അമ്മ. 9തിന്മയെന്ന്
യഹോവ പറഞ്ഞ കാര്യങ്ങൾ യെഹോയാഖീൻ
ചെയ്തു. തന്റെ പിതാവിന്റെ അതേ പ്രവൃ
ത്തികളാണ് അയാൾ ചെയ്തത്.

10അക്കാലത്ത് ബാബിലോണിലെ രാജാവായ
നെബൂഖദ്നേസരിന്റെ ഉദ്യോഗസ്ഥന്മാർ യെ
രൂശലേമിലേക്കു വന്ന് അതിനെ വലയം ചെ
യ്തു. 11അനന്തരം ബാബിലോണിലെ രാജാ
വായ നെബൂഖദ്നേസർ യെരൂശലേമിലേക്കു
വന്നു. 12യെഹൂദയിലെ രാജാവായ യെഹോയാ
ഖീൻ ബാബിലോണിലെ രാജാവിനെ കാ
ണാൻ ഇറങ്ങിച്ചെന്നു. യെഹോയാഖീന്റെ
അമ്മ, അയാളുടെ ഉദ്യോഗസ്ഥന്മാർ, നേതാ
ക്കൾ, എന്നിവരും അയാളോടൊപ്പമുണ്ടായി
രുന്നു. അപ്പോൾ ബാബിലോണിലെ രാജാവ്
യെഹോയാഖീനെ പിടികൂടി. അത് നെബൂഖദ്
നേസരിന്റെ എട്ടാം ഭരണവർഷത്തിലായി
രുന്നു.

13നെബൂഖദ്നേസർ യെരൂശലേമിലെ,
യഹോവയുടെ ആലയത്തിലെ ഖജനാവിലും
രാജകൊട്ടാരത്തിലെ ഖജനാവിലുമുള്ള എല്ലാ
സമ്പത്തും എടുത്തു കൊണ്ടുപോയി. യിസ്രാ
യേൽരാജാവായിരുന്ന ശലോമോൻ യഹോവ
യുടെ ആലയത്തിൽ വച്ചിരുന്ന എല്ലാ സ്വർണ്ണ

പ്പാത്രങ്ങളും നെബൂഖദ്നേസർ തകർത്തു. യഹോവ പറഞ്ഞതുപോലെയാണ് അതു സംഭവിച്ചത്.
14എല്ലാ യെരൂശലേംകാരെയും നെബൂഖദ്നേ
സർ പിടികൂടി. എല്ലാ നേതാക്കളെയും ധനിക
രെയും അയാൾ പിടിച്ചു. പതിനായിരം പേരെ
അയാൾ തടവുകാരായി പിടിച്ചു. എല്ലാ വിദ
ഗ്ദ്ധ പണിക്കാരെയും ശില്പികളെയും നെബൂഖ
ദ്നേസർ കൊണ്ടുപോയി. സാധാരണ ജനങ്ങ
ൾക്കിടയിലെ ഏറ്റവും ദരിദ്രർ ഒഴികെ ആരും
അവശേഷിച്ചില്ല. 15യെഹോയാഖീനെ നെബൂ
ഖദ്നേസർ തടവുകാരനായി ബാബിലോ
ണിലേക്കു കൊണ്ടുപോയി. രാജാവിന്റെ
അമ്മ, ഭാര്യമാർ, ഉദ്യോഗസ്ഥന്മാർ, ദേശത്തെ
മുൻനിരക്കാർ എന്നിവരെയെല്ലാം നെബൂഖദ്
നേസർ കൊണ്ടുപോയി. യെരൂശലേമിൽ
നിന്നും ബാബിലോണിലേക്കു തടവുകാരായാ
ണ് നെബൂഖദ്നേസർ അവരെ കൊണ്ടുപോ
യത്. 16ഏഴായിരം പട്ടാളക്കാരുണ്ടായിരുന്നു. അ
വരെയും ആയിരം വിദഗ്ദ്ധതൊഴിലാളിക
ളെയും ശില്പികളെയും കൂടി നെബൂഖദ്നേസർ
കൊണ്ടുപോയി. അവരെല്ലാം യുദ്ധസജ്ജരായ,
പരിശീലിക്കപ്പെട്ട ഭടന്മാരായിരുന്നു. ബാബി
ലോണിലെ രാജാവ് അവരെ ബാബിലോണി
ലേക്കു തടവുകാരായി കൊണ്ടുപോയി.

### സിദെക്കീയാരാജാവ്

17ബാബിലോൺ രാജാവ്, യെഹോയാ
ഖീന്റെ ഇളയപ്പനായ മത്ഥന്യാവിനെ പുതിയ
രാജാവാക്കി. അയാൾ അവന്റെ പേര് സിദെ
ക്കീയാവ് എന്നാക്കി മാറ്റി. 18ഭരണമാരംഭിച്ച
പ്പോൾ സിദെക്കീയാവിന് ഇരുപത്തൊന്നു വയ
സ്സായിരുന്നു. അയാൾ യെരൂശലേമിൽ പതി
നൊന്നു വർഷം ഭരണം നടത്തി. ലിബ്നയിലെ
യിരെമ്യാവിന്റെ പുത്രിയായ ഹമൂതൽ ആയി
രുന്നു അയാളുടെ അമ്മ. 19യഹോവയുടെ ദൃഷ്ടി
യിൽ തിന്മയായ കാര്യങ്ങൾ സിദെക്കീയാവ്
ചെയ്തു. യെഹോയാഖീൻ ചെയ്ത അതേ കാ
ര്യങ്ങൾ സിദെക്കീയാവ് ചെയ്തു. 20യഹോ
വയെ രൂശലേമിനോടും യെഹൂദയോടും വളരെ
കോപിക്കുകയും അവരെ അവൻ ദൂരേക്കെറിയു
കയും ചെയ്തു.

### നെബൂഖദ്നേസർ, സിദെക്കീയാവിന്റെ ഭരണം അവസാനിപ്പിക്കുന്നു

സിദെക്കീയാവ് ബാബിലോണിലെ രാജാവിനെ എതിർക്കുകയും അദ്ദേഹത്തെ അനുസരിക്കാൻ കൂട്ടാക്കാതിരിക്കുകയും ചെയ്തു.

25 അതിനാൽ ബാബിലോണിലെ രാജാ
വായ നെബൂഖദ്നേസർ സൈന്യസ
മേതം യെരൂശലേമിനെതിരെ യുദ്ധത്തിനു
വന്നു. സിദെക്കീയാവിന്റെ ഒൻപതാം ഭരണ
വർഷത്തിലെ പത്താം മാസത്തിലെ പത്താം
തീയതിയാണ് അങ്ങനെ സംഭവിച്ചത്. ജനങ്ങൾ
നഗരത്തിലേക്കും പുറത്തേക്കും പോകുന്നതു തട
യാൻ നെബൂഖദ്നേസർ സൈന്യത്തെ നഗര
ത്തിനു ചുറ്റും നിർത്തി. അനന്തരം അയാൾ
നഗരത്തിനു ചുറ്റും ചെളികൊണ്ട് ഒരു ഭിത്തി
കെട്ടി. 2യെഹൂദാരാജാവെന്ന നിലയിൽ സിദെ
ക്കീയാവിന്റെ പതിനൊന്നാം ഭരണവർഷം
വരെ നെബൂഖദ്നേസർ കാത്തിരുന്നു. 3നഗര
ത്തിൽ ക്ഷാമം കൂടുതൽ രൂക്ഷമായിക്കൊണ്ടി
രുന്നു. നാലാം മാസത്തിന്റെ ഒമ്പതാം ദിവസ
മായപ്പോൾ നാട്ടുകാർക്ക് ഭക്ഷണമേ ഇല്ലാ
തായി.
4നെബൂഖദ്നേസരിന്റെ സൈന്യം അവസാ
നം നഗരഭിത്തി തകർത്ത് അകത്തു കടന്നു.
ആ രാത്രിയിൽ സിദെക്കീയാരാജാവും അയാ
ളുടെ ഭടന്മാരും ഓടിപ്പോയി. ഇരട്ട ഭിത്തികളി
ലൂടെയുള്ള രഹസ്യകവാടത്തിലൂടെയാണ്
അവർ രക്ഷപ്പെട്ടത്. അത് രാജാവിന്റെ ഉദ്യാന
ത്തിന് അടുത്തായിരുന്നു. ശത്രുഭടന്മാർ നഗര
ത്തിനു ചുറ്റിലും ഉണ്ടായിരുന്നുവെങ്കിലും സി
ദെക്കീയാവും അയാളുടെ ഭടന്മാരും മരുഭൂമിയി
ലേക്കുള്ള വഴിയിലൂടെ രക്ഷപ്പെട്ടു. 5ബാബി
ലോൺ സൈന്യം സിദെക്കീയാരാജാവിനെ
പിന്തുടരുകയും അയാളെ യെരീഹോവിൽ വച്ച്
പിടികൂടുകയും ചെയ്തു. സിദെക്കീയാവിന്റെ
ഭടന്മാരെല്ലാം അയാളെ ഉപേക്ഷിച്ച് ഓടി
പ്പോയി. 6ബാബലോൺകാർ സിദെക്കീയാ
രാജാവിനെ രിബ്ളയിൽ ബാബിലോൺ രാജാ
വിന്റെ അടുത്തേക്കു കൊണ്ടു പോയി. സിദെ
ക്കീയാവിനെ ശിക്ഷിക്കാൻ ബാബിലോൺകാർ
നിശ്ചയിച്ചു. 7സിദെക്കീയാവിന്റെ പുത്ര
ന്മാരെ അയാളുടെ മുമ്പിൽ വച്ച് അവർ വധി
ച്ചു. അനന്തരം അവർ സിദെക്കീയാവിന്റെ
കണ്ണുകൾ പൊട്ടിച്ചു. അവർ അവനെ ചങ്ങല
യ്ക്കിട്ട് ബാബിലോണിലേക്കു കൊണ്ടു
പോയി.

### യെരൂശലേം നശിപ്പിക്കപ്പെട്ടു

8നെബൂഖദ്നേസരിന്റെ പത്തൊമ്പതാം ഭര
ണവർഷത്തിലെ അഞ്ചാം മാസത്തിന്റെ ഏഴാം
ദിവസം നെബൂഖദ്നേസരിന്റെ സേനാനായ
കനായ നെബൂസരദാൻ യെരൂശലേമിലേക്കു
വന്നു. 9നെബൂസരദാൻ യഹോവയുടെ ആല
യം, രാജകൊട്ടാരം, യെരൂശലേമിലെ ഭവനങ്ങൾ
എന്നിവ അഗ്നിക്കിരയാക്കി. ഏറ്റവും വലിയ
ഭവനങ്ങൾ പോലും അയാൾ നശിപ്പിച്ചു.
10അനന്തരം നെബൂസരദാനോടൊപ്പമുണ്ടാ
യിരുന്ന ബാബിലോണിലെ സേന യെരൂശലേ
മിന്റെ നഗരഭിത്തി തകർത്തു. 11നഗരത്തിൽ
ഇനിയും അവശേഷിച്ചവരെയെല്ലാം നെബൂസ
രദാൻ പിടികൂടി. കീഴടങ്ങാൻ ശ്രമിച്ചവരുൾ
പ്പടെ എല്ലാവരെയും നെബൂസരദാൻ തടവു
കാരായി പിടിച്ചു. 12നാട്ടുകാരിൽ ഏറ്റവും ദരി
ദ്രരെ മാത്രമെ അയാൾ വിട്ടിരുന്നുള്ളൂ. മുന്തി
രിയും മറ്റു ധാന്യങ്ങളും വളർത്താനാണ്
അയാൾ അവരെ വിട്ടയച്ചത്.
13യഹോവയുടെ ആലയത്തിലെ എല്ലാ വെ
ങ്കലസാമഗ്രികളും ബാബിലോണിലെ ഭടന്മാർ
കഷണങ്ങളാക്കി. വെങ്കലസ്തംഭങ്ങൾ, വെങ്കല
പീഠങ്ങൾ, വലിയ വെങ്കലത്തൊട്ടി എന്നിവ
അവർ തകർത്തു. അനന്തരം ആ വെങ്കലം മുഴു
വനും അവർ ബാബിലോണിലേക്കു കൊണ്ടു
പോയി. 14കലങ്ങൾ, കോരികൾ, വിളക്കുകത്തി
ക്കുവാനുള്ള ഉപകരണങ്ങൾ, തവികൾ, യഹോ
വയുടെ ആലയത്തിൽ ഉപയോഗിച്ചിരുന്ന
എല്ലാ വെങ്കലപ്പാത്രങ്ങളും ബാബിലോൺകാർ
കൊണ്ടുപോയി. 15തീക്കലശങ്ങളും പാത്രങ്ങളും
എല്ലാം നെബൂസരദാൻ കൊണ്ടുപോയി.
സ്വർണ്ണം കൊണ്ടുണ്ടാക്കിയ എല്ലാ സാധനങ്ങ
ളും അയാൾ സ്വർണ്ണത്തിനു വേണ്ടി എടുത്തു.
വെള്ളിക്കുവേണ്ടി എല്ലാ വെള്ളി സാധനങ്ങളും
എടുത്തു.
16-17അങ്ങനെ നെബൂസരദാൻ ഈ
സാധനങ്ങൾ എല്ലാം എടുത്തു:

രണ്ട് ഓട്ടു സ്തംഭങ്ങൾ (ഓരോ സ്തംഭത്തിനും ഇരുപത്തേഴടി ഉയരം. സ്തംഭങ്ങളുടെ മകുടങ്ങൾക്ക് നാലരയടി ഉയരം. അവ വെങ്കലത്തിൽ ഉണ്ടാക്കിയവയും വലയും മാതള നാരങ്ങയും കൊത്തിവയ്ക്കപ്പെട്ടവയുമായിരുന്നു. എല്ലാ സ്തംഭത്തിനും ഒരേ ചിത്രപ്പണിയാണുള്ളത്.), വലിയ ഓട്ടു തൊട്ടി, യഹോവയുടെ ആലയത്തിലേക്കു ശലോമോൻ ഉണ്ടാക്കിവച്ച പീഠങ്ങൾ. ഇവയിലെ വെങ്കലം തൂക്കമുള്ളവയായിരുന്നു.

ഈ സാധനങ്ങളുടെ ഓട് അളക്കാനാവുന്നതിലും ഭാരമേറിയവയായിരുന്നു.

### യെഹൂദക്കാർ തടവുകാരായി പിടിക്കപ്പെടുന്നു

18ആലയത്തിൽനിന്നും നെബൂസരദാൻ
മഹാപുരോഹിതനായ സെരായാവ്,
രണ്ടാം പുരോഹിതനായ സെഫന്യാവ്,
കവാടത്തിലെ മൂന്നു പാറാവുകാർ എന്നി
വരെ പിടികൂടി. 19നഗരത്തിൽനിന്നും
നെബൂസരദാൻ സൈന്യത്തിന്റെ ചുമത
ലക്കാരനായ ഒരുദ്യോഗസ്ഥൻ, രാജാവി
ന്റെ ഉപദേശകരിൽ അപ്പോഴും നഗര
ത്തിലുണ്ടായിരുന്ന അഞ്ചുപേർ, സാധാ
രണ ജനങ്ങളുടെ കണക്കെടുപ്പിന്റെയും
പട്ടാളക്കാരുടെ നിയമനത്തിന്റെയും ചുമ
തലക്കാരനായിരുന്ന സൈന്യാധിപന്റെ
ഒരു പ്രധാന കാര്യദർശി, യാദൃച്ഛരിക
മായി അപ്പോൾ നഗരത്തിലുണ്ടായിരുന്ന
അറുപതു പേർ എന്നിവരെയും അദ്ദേഹം
പിടികൂടി.
20-21അനന്തരം നെബൂസരദാൻ ഇവരെയെ
ല്ലാം ഹമാത്ത്പ്രദേശത്ത് രിബ്ളയിൽ ബാബി
ലോൺരാജാവിന്റെയടുത്തേക്കു കൊണ്ടു
പോയി. ബാബിലോൺരാജാവ് അവരെ അവി
ടെവച്ച് വധിച്ചു. യെഹൂദക്കാർ അവരുടെ ദേശ
ത്തു നിന്നും തടവുകാരായി ദൂരേക്കു കൊണ്ടു
പോകപ്പെടുകയും ചെയ്തു.

### ഗെദല്യാവ്, യെഹൂദയിലെ ഗവർണർ

22ബാബിലോണിലെ രാജാവായ നെബൂഖ
ദ്നേസർ ഏതാനും പേരെ യെഹൂദയിൽ വിട്ടി
രുന്നു. ശാഫാന്റെ പുത്രനായ അഹീക്കാമിന്റെ
പുത്രനായ ഗെദല്യാവ് എന്നൊരാൾ അക്കൂട്ട
ത്തിലുണ്ടായിരുന്നു. നെബൂഖദ്നേസർ ഗെദ
ല്യാവിനെ യെഹൂദയിലെ ജനങ്ങളുടെ ഗവർ
ണ്ണറാക്കി.

23നെഥന്യാവിന്റെ പുത്രനായ യിശ്മാ
യേൽ, കാരേഹിന്റെ പുത്രനായ യോഹാനാൻ,
നെതോഫാത്യനായ തൻഹൂമെത്തിന്റെ പുത്ര
നായ സെരായ്യാവ്, മാഖാത്യന്റെ പുത്രനായ
യാസന്യാവും ആയിരുന്നു പടനായകന്മാർ.
ബാബിലോൺരാജാവ് ഗെദല്യാവിനെ ഗവർ
ണ്ണറാക്കിയ കാര്യം ഈ പടനായകരും അവരുടെ
യാളുകളും കേട്ടു. അതിനാലവർ ഗെദല്യാ
വിനെ കാണാൻ മിസ്പയിലേക്കു പോയി.
24ഈ ഉദ്യോഗസ്ഥന്മാർക്കും അവരുടെയാളുകൾ
ക്കും ഗെദല്യാവ് വാഗ്ദാനങ്ങൾ നൽകി. ഗെദ
ല്യാവ് അവരോടു പറഞ്ഞു, “ബാബിലോ
ണിലെ ഉദ്യോഗസ്ഥന്മാരെ ഭയപ്പെടരുത്. ഇവി
ടെ തങ്ങി ബാബിലോൺരാജാവിനെ ശുശ്രൂ
ഷിക്കുക. അപ്പോൾ നിങ്ങൾക്ക് എല്ലാം നേരെ
യാകും.”
25എലീശയുടെ പുത്രനായ നെഥന്യാവിന്റെ
പുത്രനായ യിശ്മായേൽരാജവംശത്തിൽപ്പെട്ട
വനായിരുന്നു. ഏഴാം മാസത്തിൽ യിശ്മാ
യേലും മറ്റ് പത്തുപേരും ഗെദല്യാവിനെ ആക്ര
മിക്കുകയും ഗെദല്യാവിനോടൊപ്പം മിസ്പയി
ലുണ്ടായിരുന്ന എല്ലാ യെഹൂദരെയും ബാബി
ലോൺകാരെയും വധിക്കുകയും ചെയ്തു. 26അ
പ്പോൾ സൈനികോദ്യോഗസ്ഥന്മാരും എല്ലാ
ജനങ്ങളും ഈജിപ്തിലേക്കു ഓടിപ്പോയി. ഏറ്റ
വും ചെറിയവൻ മുതൽ ഏറ്റവും വലിയവൻ
വരെ ബാബിലോൺകാരെ ഭയന്ന് ഓടി
പ്പോയി.
27പിന്നീട്, എവീൽ-മെരോദക് ബാബിലോ
ണിലെ രാജാവായി. അയാൾ യെഹൂദയിലെ
രാജാവായ യെഹോയാഖീനെ തടവറയിൽ
നിന്നും വിട്ടയച്ചു. യെഹോയാഖീൻ പിടിക്ക
പ്പെട്ടതിന്റെ മുപ്പത്തേഴാം വർഷമായിരുന്നു
അങ്ങനെ സംഭവിച്ചത്. എവീൽ-മെരോദക് ഭര
ണമാരംഭിച്ച തിന്റെ പന്ത്രണ്ടാം മാസം ഇരുപ
ത്തേഴാം തീയതിയായിരുന്നു അത്. 28എവീൽ-
മെരോദക് യെഹോയാഖീനോട് ദയകാട്ടി. ബാ
ബിലോണിൽ തന്നോടൊപ്പമുള്ള മറ്റു രാജാക്ക
ന്മാരെക്കാൾ പ്രധാനപ്പെട്ട ഒരു ഇരിപ്പിടമാണ
യാൾ യെഹോയാഖീനു നൽകിയത്. 29യെ
ഹോയാഖീൻ തടവറയിലെ വസ്ത്രങ്ങൾ ധരി
ക്കണമെന്ന നിബന്ധന എവീൽ-മെരോദക് നിർ
ത്തി. തന്റെ ബാക്കി ജീവിതകാലം മുഴുവനും
എവീൽ-മെരോദക്കിനോടൊപ്പം അയാളുടെ
മേശയിലിരുന്നാണ് യെഹോയാഖീൻ ആഹാരം
കഴിച്ചത്, 30അങ്ങനെ എവീൽ-മെരോദക്
രാജാവ് യെഹോയാഖീന് അയാളുടെ
ശേഷിച്ച ജീവിതകാലം മുഴുവനും ഭക്ഷണം
നൽകി.

# 1 ദിനവൃത്താന്തം

### ആദാം മുതൽ നോഹ വരെയുള്ള കുടുംബചരിത്രം

1 1-3ആദാം,ശേത്ത്, ഏനോശ്, കേനാൻ, മഹല
ലേൽ, യാരേദ്, ഹനോക്, മെഥൂശേലഹ്,
ലാമെക്, നോഹ.* 4ശേം,ഹാം ,യാഫെത്ത്
എന്നിവരായിരുന്നു നോഹയുടെ പുത്രന്മാർ.

### യാഫെത്തിൻെറ പിൻഗാമികൾ

5ഗോമെർ, മാഗോഗ്, മാദായി, യാവാൻ,
തൂബാൽ, മേശെക്, തീരാസ് എന്നിവരായിരുന്നു
യാഫെത്തിൻെറ പുത്രന്മാർ. 6അശ്കേനസ്,
രീഫത്ത്, തോഗർമ്മാ എന്നിവർ ഗോമെരിൻെറ
പുത്രന്മാർ. 7എലീശാ, തർശീശ്, കിത്തീം, രോദാ
നീം എന്നിവർ യാവാൻെറ പുത്രന്മാർ.

### ഹാമിൻെറ പിൻഗാമികൾ

8കൂശ്, മിസ്രയീം, പൂത്ത്, കനാൻ എന്നിവരാ
യിരുന്നു ഹാമിൻെറ പുത്രന്മാർ. 9സെബാ,
ഹവീലാ, സബ്താ, രമാ, സബെഖാ എന്നിവർ
കൂശിൻെറ പുത്രന്മാർ. ശെബാ, ദെദാൻ എന്നി
വരായിരുന്നു രമയുടെ പുത്രന്മാർ.
10കൂശിൻെറ ഒരു പിൻഗാമിയായ നിമ്രോദ്
ലോകത്തിലെ ഏറ്റവും ശക്തനും ധൈര്യശാലി
യുമായ യോദ്ധാവായിരുന്നു. 11മിസ്രയീമായി
രുന്നു ലൂദീം, അനാമീം, ലെഹാബീം, നഫ്തൂ
ഹീം, 12പത്രൂസീം, കസ്ളൂഹീം, കഫ്തോരീം
എന്നീ ജനതകളുടെ പിതാവ്. ഇവരിൽ
നിന്നുമാണ് ഫെലിസ്ത്യർ ഉണ്ടായത്.
13കനാൻ ആയിരുന്നു സീദോൻെറ പിതാവ്.
സീദോനായിരുന്നു മൂത്തപുത്രൻ. ഹിത്യർ,
14യെബൂസ്യർ, അമോര്യർ, ഗിർഗ്ഗശ്യർ, 15ഹി
വ്യർ, അർക്ക്യർ, സീന്യർ, 16അർവ്വാദ്യർ, സെമാ
ര്യർ, ഹാമാത്യർ എന്നിവരുടെയും പിതാവായി
രുന്നു കനാൻ.

### ശേമിൻെറ പിൻഗാമികൾ

17ഏലാം, അശ്ശൂർ, അർപ്പക്ഷദ്, ലൂദ്, അരാം
എന്നിവർ ശേമിൻെറ പുത്രന്മാരായിരുന്നു.
ഊസ്, ഹൂൾ, ഗേഥെർ, മേശെക് എന്നിവർ
അരാമിൻെറ പുത്രന്മാരായിരുന്നു.
18ശേലഹിൻെറ പിതാവായിരുന്നു അർപ്പ
ക്ഷദ്. ശേലഹ് ഏബെരിൻെറ പിതാവും.
19ഏബെരിന് രണ്ടു പുത്രന്മാരായിരുന്നു.
പേലെഗ് എന്നായിരുന്നു ഒരു പുത്രൻെറ പേര്.
കാരണം, അയാളുടെ ജീവിതകാലത്തായിരുന്നു
ഭൂമിയിലെ ജനങ്ങൾ വ്യത്യസ്ത ഭാഷക്കാരായി
വിഭജിക്കപ്പെട്ടത്. യൊക്താൻ എന്നായിരുന്നു
പേലെഗിൻെറ സഹോദരൻെറ പേര്. 20അൽ
മോദാദ്, ശേലെഫ്, ഹസർമ്മാവെത്ത് യാരഹ്,
21ഹദോരാം, ഊസാൽ, ദിക്ലാ, 22ഏബാൽ, അബീ
മായേൽ, ശെബാ, 23ഓഫീർ, ഹവീലാ, യോബാ
ബ് എന്നിവരുടെ പിതാവായിരുന്നു യൊ
ക്താൻ. ഇവരെല്ലാം യൊക്താൻെറ പിൻഗാമി
കളായിരുന്നു.

### അബ്രാഹാമിൻെറ കുടുംബം

24ശേമിൻെറ പിൻഗാമികൾ ഇവരായിരുന്നു:
അർപ്പക്ഷദ്, ശേലഹ്, 25ഏബെർ, പേലെഗ്,
രെയൂ, 26ശെരൂഗ്, നാഹോർ, തേരഹ്, 27അബ്രാ
ഹാമെന്നും വിളിക്കപ്പെടുന്ന അബ്രാം. 28യിസ്
ഹാക്കും യിശ്മായേലുമായിരുന്നു അബ്രാഹാ
മിൻെറ പുത്രന്മാർ. 29അവരുടെ പിൻഗാമികൾ
ഇവരാണ്:

### ഹാഗാറിൻെറ പിൻഗാമികൾ

നെബായോത്ത് ആയിരുന്നു യിശ്മായേലി
ൻെറ ആദ്യ പുത്രൻ. യിശ്മായേലിൻെറ മറ്റു
പുത്രന്മാർ കേദാർ, അദ്ബെയേൽ, മിബ്ശാം,
30മിശ്മാ, ദൂമാ, മസ്സാ, ഹദദ്, തേമാ, 31യെതൂർ,
നാഫീഷ്, കേദമാ എന്നിവരായിരുന്നു. അവരാ
യിരുന്നു യിശ്മായേലിൻെറ പുത്രന്മാർ.

### കെതൂരയുടെ പുത്രന്മാർ

32അബ്രാഹാമിൻെറ ദാസിയായിരുന്നു കെതൂ
രാ. സിമ്രാൻ, യൊക്ശാൻ, മേദാൻ, മിദ്യാൻ,
യിശ്ബാക്, ശൂവഹ് എന്നിവർക്ക് അവൾ ജന്മം
നൽകി. ശെബാ, ദെദാൻ എന്നിവരായിരുന്നു
യൊക്ശാൻെറ പുത്രന്മാർ. 33ഏഫാ, ഏഫെർ,
ഹനോക്, അബീദാ, എൽദായാ എന്നിവരായി
രുന്നു മിദ്യാൻെറ പുത്രന്മാർ. ഇവരെല്ലാം കെതൂര
യുടെ പുത്രന്മാർ.

### സാറായുടെ പുത്രന്മാർ

34അബ്രാഹാം യിസ്ഹാക്കിൻെറ പിതാവായി
രുന്നു. ഏശാവും യിസ്രായേലുമായിരുന്നു
യിസ്ഹാക്കിൻെറ പുത്രന്മാർ. 35എലീഫാസ്,
രെയൂവേൽ, യെയൂശ്, യലാം, കോരഹ് എന്നി
വർ ഏശാവിൻെറ പുത്രന്മാരായിരുന്നു.
36തേമാൻ, ഓമാർ, സെഫീ, ഗഥാം, കെനസ്
എന്നിവരായിരുന്നു എലീഫാസിൻെറ പുത്ര
ന്മാർ. എലീഫാസിനും തിമ്നായ്ക്കും അമാലേ
ക്ക് എന്നൊരു പുത്രനും കൂടിയുണ്ടായിരുന്നു.
37നഹത്ത്, സേരഹ്, ശമ്മാ, മിസ്സാ എന്നിവരാ
യിരുന്നു രെയൂവേലിൻെറ പുത്രന്മാർ.

### സേയീരിൽ നിന്നുള്ള എദോമ്യർ

38ലോതാൻ, ശോബാൽ, സിബെയോൻ,
അനാ, ദീശോൻ, ഏസെർ, ദീശാൻ എന്നിവ
രായിരുന്നു സേയീരിൻെറ പുത്രന്മാർ. 39ഹോ
രിയും ഹോമാമുമായിരുന്നു ലോതാൻെറ പുത്ര
ന്മാർ. ലോതാന് തിമ്നാ എന്നൊരു സഹോദരി
കൂടിയുണ്ടായിരുന്നു. 40അലീയാൻ, മാനഹത്ത്,
ഏബാൽ, ശെഫി, ഓനാം എന്നിവരായിരുന്നു
ശോബാലിൻെറ പുത്രന്മാർ. അയ്യാ, അനാ
എന്നിവർ സിബെയോൻെറ പുത്രന്മാർ. 41ദീ
ശോനായിരുന്നു അനായുടെ പുത്രൻ. ഹമ്രാൻ,
എശ്ബാൽ, യിത്രാൻ, കെരാൻ എന്നിവരായി

---

**ആദാം ... നോഹ** ഒരു വ്യക്തിയുടെയും തുടർന്ന് അയാളുടെ പിൻഗാമികളുടെയും പേരുകളാണ് ഈ പട്ടികയിൽ.

രുന്നു ദീശോൻെറ പുത്രന്മാർ. 42ബിൽഹാൻ,
സാവാൻ, യാക്കാൻ എന്നിവരായിരുന്നു ഏസെ
രിൻെറ പുത്രന്മാർ. ഊസും അരാനുമായിരുന്നു
ദീശാൻെറ പുത്രന്മാർ.

### ഏദോമിലെ രാജാക്കന്മാർ

43ഏദോമിലെ രാജാക്കന്മാരുടെ പേരുകൾ
ഇവയാണ്. യിസ്രായേലിൽ രാജാക്കാന്മാരുണ്ടാ
കുന്നതിനും വളരെ മുമ്പു തന്നെ ഏദോമിൽ
രാജാക്കന്മാരുണ്ടായിരുന്നു. അവരുടെ പേരുകൾ:
ബെയോരിൻെറ പുത്രനായ ബേലയായി
രുന്നു ആദ്യത്തെ രാജാവ്. ബേലയുടെ നഗര
ത്തിൻെറ പേര് ദിൻഹാബാ എന്നായിരുന്നു.
44ബേല മരണമടഞ്ഞപ്പോൾ സേരഹിൻെറ
പുത്രനായ യോബാബ് പുതിയ രാജാവായി.
ബൊസ്രക്കാരനായിരുന്നു യോബാബ്.
45യോബാബ് മരിച്ചപ്പോൾ ഹൂശാം പുതിയ
രാജാവായി. തേമാന്യരുടെ രാജ്യക്കാരനായി
രുന്നു ഹൂശാം.
46ഹൂശാം മരിച്ചപ്പോൾ ബദദിൻെറ പുത്ര
നായ ഹദദ് പുതിയ രാജാവായി. ഹദദ്മി
ദ്യാനെ മോവാബ് എന്ന രാജ്യത്തുവച്ചു പരാജ
യപ്പെടുത്തി. അവീത്ത് എന്നായിരുന്നു ഹദദി
ൻെറ നഗരത്തിൻെറ പേര്.
47ഹദദ് മരിച്ചപ്പോൾ സമ്ളാ പുതിയ രാജാ
വായി. മസ്രേക്കക്കാരനായിരുന്നു സമ്ളാ.
48സമ്ളാ മരിച്ചപ്പോൾ ശൌൽ പുതിയ രാജാ
വായി. യൂഫ്രട്ടീസ്നദീ തീരത്തുള്ള രെഹോ
ബോത്തുകാരനായിരുന്നു ശൌൽ.
49ശൌൽ മരിച്ചപ്പോൾ അക്ബോരിൻെറ
പുത്രനായ ബാൽ ഹാനാൻ പുതിയ രാജാ
വായി.
50ബാൽ ഹാനാൻ മരിച്ചപ്പോൾ ഹദദ് പുതിയ
രാജാവായി. പായീ എന്നായിരുന്നു ഹദദിൻെറ
നഗരത്തിൻെറ പേര്. മെഹേതബേൽ എന്നാ
യിരുന്നു ഹദദിൻെറ ഭാര്യയുടെ പേര്. മത്രേ
ദിൻെറ പുത്രിയായിരുന്നു അവൾ. മേസാഹാ
ബിൻെറ പുത്രിയായിരുന്നു മത്രേദ്. 51അനന്തരം
ഹദദ് മരിച്ചു.
തിമ്നാ, അല്യാ, യെഥേത്ത്, 52ഒഹൊലീ
ബാമാ, ഏലാ, പീനോൻ, 53കെനസ്, തേമാൻ,
മിബ്സാർ, 54മഗ്ദീയേൽ, ഈരാം എന്നിവരായി
രുന്നു ഏദോമിലെ നേതാക്കന്മാർ. ഇത് ഏദോ
മിലെ നേതാക്കന്മാരുടെ പട്ടികയാകുന്നു.

### യിസ്രായേലിൻെറ പുത്രന്മാർ

2 രൂബേൻ, ശിമെയോൻ, ലേവി, യെഹൂദാ,
യിസ്സാഖാർ, സെബൂലൂൻ, 2ദാൻ,
യോസേഫ്, ബെന്യാമീൻ, നഫ്താലി, ഗാദ്,
ആശേർ എന്നിവരായിരുന്നു യിസ്രായേലിൻെറ
പുത്രന്മാർ.

### യെഹൂദയുടെ പുത്രന്മാർ

3ഏർ, ഓനാൻ, ശേലാ എന്നിവരായിരുന്നു
യെഹൂദയുടെ പുത്രന്മാർ. ബത്ശൂവയായിരുന്നു
അവരുടെ മാതാവ്. ബത്ശൂവാ ഒരു കനാൻകാരി
യായിരുന്നു. യെഹൂദയുടെ ആദ്യ പുത്രനായ
ഏർ ദുഷ്ടനാണെന്ന് യഹോവ കണ്ടു. അതി
നാലാണ് യഹോവ ഏരിനെ വധിച്ചത്. 4യെഹൂ
ദയുടെ പുത്രഭാര്യയായ താമാർ പേരെസ്സ്,
സേരഹ്, എന്നിവർക്ക് ജന്മമേകി. അങ്ങനെ
യെഹൂദയ്ക്കു അഞ്ചു പുത്രന്മാരുണ്ടായി.
5ഹെസ്രോൻ, ഹാമൂൽ എന്നിവരായിരുന്നു
പേരെസ്സിൻെറ പുത്രന്മാർ. 6സേരഹിന് അഞ്ചു
പുത്രന്മാരുണ്ടായിരുന്നു. സിമ്രി, ഏഥാൻ,
ഹേമാൻ, കാൽക്കോൽ, ദാരാ എന്നിവരായി
രുന്നു അവർ. 7സിമ്രിയുടെ പുത്രനായിരുന്നു
കർമ്മി. ആഖാർ കർമ്മിയുടെ പുത്രൻ. യിസ്രാ
യേലിന് അനവധി ദുരിതങ്ങൾ വരുത്തിയ
ആളായിരുന്നു ആഖാർ. യുദ്ധത്തിൽ താൻ പിടി
ച്ചെടുത്ത സാധനങ്ങൾ തനിക്കായി കൈവശം
വച്ചയാളായിരുന്നു ആഖാർ. പക്ഷേ ആ സാധ
നങ്ങളെല്ലാം അയാൾ ദൈവത്തിനു സമർപ്പി
ക്കേണ്ടിയിരുന്നു. 8അസര്യാവായിരുന്നു ഏഥാ
ൻെറ പുത്രൻ. 9യെരഹ് യേൽ, രാം, കെലൂ
ബായി എന്നിവർ ഹെസ്രോൻെറ പുത്രന്മാരാ
യിരുന്നു.

### രാമിൻെറ പിൻഗാമികൾ

10അമ്മീനാദാബിൻെറ പിതാവായിരുന്നു രാം.
അമ്മീനാദാബ് നഹശോൻെറ പിതാവും. നഹ
ശോൻ യെഹൂദയിലെ ജനങ്ങളുടെ നേതാവാ
യിരുന്നു. 11ശൽമോൻെറ പിതാവായിരുന്നു നഹ
ശോൻ. ശൽമോൻ ബോവസിൻെറ പിതാവ്.
12ഓബേദിൻെറ പിതാവായിരുന്നു ബോവസ്.
ഓബേദ് യിശ്ശായിയുടെ പിതാവ്. 13യിശ്ശായി
ഏലിയാബിൻെറ പിതാവ്. ഏലിയാബ്
യിശ്ശായിയുടെ ആദ്യ പുത്രൻ. യിശ്ശായിയുടെ
രണ്ടാമത്തെ പുത്രനായിരുന്നു അബീനാദാബ്.
ശിമെയാ ആയിരുന്നു അയാളുടെ മൂന്നാമത്തെ
പുത്രൻ. 14നഥനയേലായിരുന്നു യിശ്ശായി
യുടെ നാലാമത്തെ പുത്രൻ. രദ്ദായിയായിരുന്നു
യിശ്ശായിയുടെ അഞ്ചാമത്തെ പുത്രൻ. 15ഓ
സെം യിശ്ശായിയുടെ ആറാമത്തെ പുത്രനും
ദാവീദ് ഏഴാമത്തെ പുത്രനുമായിരുന്നു. 16സെരൂ
യയും അബീഗയിലുമായിരുന്നു അവരുടെ
സഹോദരിമാർ. അബീശായി, യോവാബ്,
അസാഹേൽ എന്നിവരായിരുന്നു സെരൂയ
യുടെ മൂന്നു പുത്രന്മാർ. 17അബീഗയിൽ ആയി
രുന്നു അമാസയുടെ അമ്മ. യേഥെർ ആയിരുന്നു
അമാസയുടെ പിതാവ്. യിശ്മായേല്യർക്കിട
യിൽ നിന്നും വന്നവനാണ് യേഥെർ.

### കാലേബിൻെറ പിൻഗാമികൾ

18ഹെസ്രോൻെറ പുത്രനായിരുന്നു കാലേബ്.
കാലേബിന് തൻെറ ഭാര്യയായ അസൂബയിൽ
കുട്ടികളുണ്ടായി. യെരിയോത്തിൻെറ പുത്രിയാ
യിരുന്നു അസൂബാ. യേശെർ, ശോബാബ്,
അർദ്ദോൻ എന്നിവരായിരുന്നു അസൂബായുടെ
പുത്രന്മാർ. 19അസൂബാ മരണമടഞ്ഞപ്പോൾ
കാലേബ് എഫ്രാത്തിനെ വിവാഹം കഴിച്ചു.
കാലേബിനും എഫ്രാത്തിനും ഒരു പുത്രനു
ണ്ടായി. അവർ അവന് ഹൂർ എന്നു പേരിട്ടു.
20ഊരിയുടെ പിതാവായിരുന്നു ഹൂർ. ബെസ
ലേലിൻെറ പിതാവായിരുന്നു ഊരി.
21പിന്നീട് ഹെസ്രോന് അറുപതു വയസ്സായ
പ്പോൾ അയാൾ മാഖീരിൻെറ പുത്രിയെ വിവാ
ഹം കഴിച്ചു. ഗിലെയാദിൻെറ പിതാവായി
രുന്നു മാഖീർ. ഹെസ്രോൻ മാഖീരിൻെറ പുത്രി
യുമായി ലൈംഗികവേഴ്ച നടത്തുകയും
അവൾ സെഗൂബിനു ജന്മമേകുകയും ചെയ്തു.
22യായീരിൻെറ പിതാവായിരുന്നു സെഗൂബ്.
ഗിലെയാദിൻെറ രാജ്യത്ത് യായീരിന് ഇരുപ
ത്തിമൂന്ന് നഗരങ്ങളുണ്ടായിരുന്നു. 23എന്നാൽ
ഗെശൂരും അരാമും യായീരിൻെറ ഗ്രാമങ്ങൾ
കയ്യടക്കി. കെനാത്തും അതിനു ചുറ്റുമുള്ള സ്ഥല
ങ്ങളും ഇതിൽ ഉൾപ്പെടും. എല്ലാറ്റിലും കൂടി
അറുപതു ചെറിയ പട്ടണങ്ങളുണ്ടായിരുന്നു.

ഈ പട്ടണങ്ങളെല്ലാം ഗിലെയാദിന്റെ പിതാ
വായ മാഖീരിന്റെ പുത്രന്മാരുടേതാണ്.
24കാലേബിന്റെ നഗരമായ എഫ്രാത്തയിൽ
വച്ച് ഹെസ്രോൻ മരണ മടഞ്ഞു. അയാളുടെ
മരണശേഷം തന്റെ ഭാര്യ അബീയാ അയാളുടെ
പുത്രനെ പ്രസവിച്ചു. അശ്ശൂർ എന്നായിരുന്നു
ആ പുത്രന്റെ പേര്. തെക്കോവയുടെ പിതാ
വായിരുന്നു അശ്ശൂർ.

## യെരഹ്മയേലിന്റെ പിൻഗാമികൾ

25ഹെസ്രോന്റെ ആദ്യ സന്താനമായിരുന്നു
യെരഹ്മയേൽ. രാം, ബൂനാ, ഓരെൻ, ഓസെം,
അഹീയാവ് എന്നിവരായിരുന്നു യെരഹ്മയേ
ലിന്റെ പുത്രന്മാർ. യെരഹ്മയേലിന്റെ ആദ്യ
സന്താനമായിരുന്നു രാം. 26യെരഹ്മയേലിന്
അതാരാ എന്ന് മറ്റൊരു ഭാര്യ കൂടിയുണ്ടായി
രുന്നു. ഓനാമിന്റെ അമ്മയുടെ പേര് അതാരാ
എന്നായിരുന്നു.
27യെരഹ്മയേലിന്റെ മൂത്ത പുത്രനായ
രാമിന്റെ പുത്രന്മാർ മയസ്, യാമീൻ, ഏക്കെർ
എന്നിവരായിരുന്നു. 28ശമ്മായിയും യാദായു
മായിരുന്നു ഓനാമിന്റെ പുത്രന്മാർ. നാദാബും
അബീശൂരുമായിരുന്നു ശമ്മായിയുടെ പുത്ര
ന്മാർ. 29അബീഹയീൽ എന്നായിരുന്നു അബീ
ശൂരിന്റെ ഭാര്യയുടെ പേര്. അവർക്കു രണ്ടു
പുത്രന്മാരുണ്ടായിരുന്നു. അഹ്ബാൻ, മോലീദ്
എന്നായിരുന്നു അവരുടെ പേരുകൾ. 30സേലെ
ദ്, അപ്പയീം എന്നിവരായിരുന്നു നാദാബിന്റെ
പുത്രന്മാർ. സേലെദ് മക്കളുണ്ടാകാതെ മരിച്ചു.
31യിശിയായിരുന്നു അപ്പയീമിന്റെ പുത്രൻ.
ശേശാനായിരുന്നു യിശിയുടെ പുത്രൻ. അഹ്ല
യീം ശേശാന്റെ പുത്രൻ. 32യാദ ശമ്മായിയുടെ
സഹോദരനായിരുന്നു. യേഥെറും യോനാഥാ
നുമായിരുന്നു യാദയുടെ പുത്രന്മാർ. യേഥെർ
പുത്രന്മാരുണ്ടാകാതെ മരിച്ചു. 33പേലെത്തും
സാസായും യോനാഥാന്റെ പുത്രന്മാർ. യെര
ഹ്മയേലിന്റെ പുത്രന്മാരുടെ പട്ടിക ഇതാണ്.
34ശേശാൻ പുത്രന്മാരില്ലാതെ മരിച്ചു. അയാ
ൾക്ക് പുത്രിമാർ മാത്രമേ ഉണ്ടായിരുന്നുള്ളൂ.
ശേശാന് ഈജിപ്തിൽ നിന്നുള്ള യർഹാ എന്നു
പേരായ ഒരു ദാസനുണ്ടായിരുന്നു. 35ശേശാൻ
തന്റെ പുത്രിയെ യർഹയ്ക്കു വിവാഹം
ചെയ്തു കൊടുത്തു. അവർക്കൊരു പുത്രനു
ണ്ടായി. അവന്റെ പേര് അത്ഥായി എന്നായി
രുന്നു.
36അത്ഥായി നാഥാന്റെ പിതാവായിരുന്നു.
നാഥാൻ സാബാദിന്റെ പിതാവ്. 37സാബാദ്
എഫ്ളാലിന്റെ പിതാവ്. എഫ്ളാൽ ഓബേദി
ന്റെ പിതാവ്. 38ഓബേദ് യെഹൂവിന്റെ
പിതാവ്. യെഹൂ അസര്യാവിന്റെ പിതാവ്.
39അസര്യാവ് ഹേലെസിന്റെ പിതാവ്. ഹേ
ലെസ് എലെയാശയുടെ പിതാവ്. 40എലെ
യാശ സിസ്മായിയുടെ പിതാവ്. സിസ്മായി
ശല്ലൂമിന്റെ പിതാവ്. 41ശല്ലൂം യെക്കമ്യാ
വിന്റെ പിതാവ്. യെക്കാമ്യാവ് എലീശാമ
യുടെ പിതാവ്.

## കാലേബിന്റെ കുടുംബം

42യെരഹ്മയേലിന്റെ സഹോദരനായിരുന്നു
കാലേബ്. കാലേബിന് ഏതാനും പുത്രന്മാരു
ണ്ടായിരുന്നു. മേശാ ആയിരുന്നു അയാളുടെ
മൂത്ത പുത്രൻ. മേശാ സീഫിന്റെ പിതാവ്.
മാരേശ ഹെബ്രോന്റെ പിതാവ്.
43കോരഹ്, തപ്പൂഹ്, രേക്കെം, ശേമാ എന്നിവ
രായിരുന്നു ഹെബ്രോന്റെ പുത്രന്മാർ. 44ശേമാ
രഹമിന്റെ പിതാവ്. രഹം യൊർക്കെയാ
മിന്റെ പിതാവ്. രേക്കെം ശമ്മായിയുടെ
പിതാവ്. 45മാവോൻ ശമ്മായിയുടെ പുത്രൻ.
ബേത്ത്-സൂറിന്റെ പിതാവായിരുന്നു
മാവോൻ.
46ഏഫാ എന്നായിരുന്നു കാലേബിന്റെ
ദാസിയുടെ പേര്. ഹാരാൻ, മോസ, ഗാസേസി
എന്നിവരുടെ അമ്മയായിരുന്നു ഏഫാ. ഹാരാൻ
ഗാസേസിന്റെ പിതാവ്.
47രേഗെം, യോഥാം, ഗേശാൻ, പേലെത്ത്,
ഏഫാ, ശയഫ് എന്നിവർ യാദയുടെ പുത്ര
ന്മാർ.
48മയഖാ കാലേബിന്റെ മറ്റൊരു ദാസിയാ
യിരുന്നു. ശേബെരിന്റെയും തിർഹനയുടെയും
അമ്മയായിരുന്നു മയഖാ. 49ശയഫിന്റെയും
ശെവായുടെയും അമ്മകൂടിയായിരുന്നു മയഖാ.
മദ്മന്നയുടെ പിതാവായിരുന്നു ശയഫ്. ശെവാ
മക്ബേനയുടെയും ഗിബെയയുടെയും പിതാ
വ്. അക്സാ ആയിരുന്നു കാലേബിന്റെ പുത്രി.
50കാലേബിന്റെ പിൻഗാമികളുടെ ഒരു പട്ടി
കയാണിത്. ഹൂർ ആയിരുന്നു കാലേബിന്റെ
ആദ്യ പുത്രൻ. എഫ്രാത്തയുടെ പുത്രനായി
രുന്നു അവൻ. കിര്യത്ത്-യെയാരീമിന്റെ സ്ഥാ
പകനായ ശോബാൽ, 51ബേത്ത്ലേഹെമിന്റെ
സ്ഥാപകനായ ശൽമാ, ബേത്ത്-ഗാദേരിന്റെ
സ്ഥാപകനായ ഹാരേഫ് എന്നിവരായിരുന്നു
ഹൂരിന്റെ പുത്രന്മാർ.
52കിര്യത്ത്- യെയാരീമിന്റെ സ്ഥാപകനായി
രുന്നു ശോബാൽ. ശോബാലിന്റെ പിൻഗാമിക
ളുടെ ഒരു പട്ടികയാണിത്: ഹരോവേ, മെനൂ
ഹോത്തിയിലെ പകുതിജനത, 53കിര്യത്ത്
യെയാരീമിലെ ഗോത്രങ്ങൾ. ഇവരാണ് യിത്രീ
യർ, പൂത്യർ, ശൂമാത്യർ, മിശ്രായർ എന്നിവർ.
സൊരാത്യരും എസ്താവോല്യരും മിശ്രായരിൽ
നിന്നും ഉണ്ടായവരാണ്.
54ശൽമയുടെ പിൻഗാമികളുടെ പട്ടിക:
ബേത്ത്ലേഹെം, നെതോഫാ, അത്രോത്ത്-
ബേത്ത്-യോവാബ് എന്നിവിടങ്ങളിലെ ആളു
കളും മാനഹത്യയിലെ പകുതി ജനതയും സൊ
ര്യരും 55യബ്ബേസ്, തിരാത്ത്, ശിമെയാത്ത്,
സുഖാത്ത് എന്നിവിടങ്ങളിൽ വസിച്ച ലേഖക
രുടെ കുടുംബങ്ങളും. ഹമാത്തിൽനിന്നും വന്ന
കേന്യരാണ് ഈ ലേഖകർ. ബേത്ത്-രേഖാ
ബിന്റെ സ്ഥാപകനായിരുന്നു ഹമാത്ത്.

## ദാവീദിന്റെ പുത്രന്മാർ

3 ഹെബ്രോനിൽ വച്ചു ദാവീദിനു ജനിച്ച
പുത്രന്മാരുടെ പട്ടിക:
അമ്നോനായിരുന്നു ദാവീദിന്റെ ആദ്യ
പുത്രൻ. അഹീനോവാമായിരുന്നു അമ്നോ
ന്റെ അമ്മ. യിസ്രെയേൽ പട്ടണക്കാരിയായി
രുന്നു അവൾ. ദാനീയേലായിരുന്നു രണ്ടാമത്തെ
പുത്രൻ. യെഹൂദയിലെ കർമ്മേൽക്കാരിയായ
അബീഗയിൽ ആയിരുന്നു അവന്റെ അമ്മ.
2അബ്ശാലോം ആയിരുന്നു മൂന്നാമത്തെ
പുത്രൻ. തൽമായിയുടെ പുത്രിയായ മയഖ
ആയിരുന്നു അവന്റെ അമ്മ. ഗെശൂരിലെ രാജാ
വായിരുന്നു തൽമായി. അദോനീയാവ് ആയി
രുന്നു നാലാമത്തെ പുത്രൻ, ഹഗ്ഗീത്ത് ആയി
രുന്നു അവന്റെ അമ്മ. 3ശെഫത്യാവ് ആയി
രുന്നു അഞ്ചാമത്തെ പുത്രൻ. അവന്റെ അമ്മ
അബീതാൽ ആയിരുന്നു.

യിഥ്രെയാമായിരുന്നു ആറാമത്തെ പുത്രൻ.
ദാവീദിന്റെ ഭാര്യയായ എഗ്ളാ അവന്റെ
അമ്മ. 4 ഈ ആറു പുത്രന്മാരും ദാവീദിന് ജനി
ച്ചത് ഹെബ്രോനിൽ വച്ചാണ്. ഏഴു വർഷവും
ആറു മാസവും ദാവീദ് അവിടെ ഭരിച്ചു.
ദാവീദ് യെരൂശലേമിൽ മുപ്പത്തിമൂന്നുവർഷം
രാജാവായിരുന്നു. 5 ദാവീദിന് യെരൂശലേമിൽ
വച്ചു ജനിച്ച കുട്ടികൾ ഇവരായിരുന്നു: ബത്ശേ
ബയിൽനിന്നും നാലു കുട്ടികൾ. അമ്മീയേ
ലിന്റെ പുത്രിയായിരുന്നു ബത്ശേബ: ശിമേ
യാ, ശോബാബ്, നാഥാൻ, ശലോമോൻ എന്നി
വരായിരുന്നു അവർ. 6-8 മറ്റ് ഒൻപതു കുട്ടികൾ
ഇവരായിരുന്നു: യിബ്ഹാർ, ഏലീശാമാ, ഏലീ
ഫേലെത്ത്, നോഗഹ്, നേഫെഗ് യാഫീയാ,
ഏലീശാമാ, ഏല്യാദാ, ഏലീഫേലെത്ത്. 9 അവ
രെല്ലാം ദാവീദിന്റെ പുത്രന്മാരായിരുന്നു. ദാവീ
ദിന് ദാസിമാരിലും മറ്റു പുത്രന്മാരുണ്ടായിരുന്നു.
താമാർ ദാവീദിന്റെ പുത്രിയായിരുന്നു.

### ദാവീദിന്റെ കാലശേഷമുള്ള യെഹൂദാ രാജാക്കന്മാർ

10 രെഹബെയാം ശലോമോന്റെ പുത്രനായി
രുന്നു. അബീയാവായിരുന്നു രെഹബെയാമി
ന്റെ പുത്രൻ. ആസാ അബീയാവിന്റെ പുത്ര
നായിരുന്നു. യെഹോശഫാത്തായിരുന്നു ആ
സായുടെ പുത്രൻ. 11 യഹോരാം യെഹോശാ
ഫാത്തിന്റെ പുത്രൻ. അഹസ്യാവ് യഹോരാ
മിന്റെ പുത്രൻ. യോവാശ് അഹസ്യാവിന്റെ
പുത്രൻ. 12 അമസ്യാവ് യോവാശിന്റെ പുത്രൻ.
അസര്യാവ് അമസ്യാവിന്റെ പുത്രൻ. യോഥാം
അസര്യാവിന്റെ പുത്രൻ. 13 ആഹാസ് യോഥാ
മിന്റെ പുത്രൻ. ഹിസ്കീയാവ് ആഹാസിന്റെ
പുത്രൻ. മനശ്ശെ ഹിസ്കീയാവിന്റെ പുത്രൻ.
14 ആമോൻ മനശ്ശെയുടെ പുത്രൻ. യോശീയാവ്
ആമോന്റെ പുത്രൻ.
15 യോശീയാവിന്റെ പുത്രന്മാരുടെ പട്ടിക:
യോഹാനാനായിരുന്നു ആദ്യ പുത്രൻ. യെഹോ
യാക്കീം രണ്ടാമത്തെ പുത്രൻ. സിദെക്കിയാവ്
മൂന്നാമത്തെ പുത്രൻ. ശല്ലൂം നാലാമത്തെ
പുത്രൻ. 16 യെഹോയാഖീൻ സിദെക്കിയാവ്
എന്നിവർ യെഹോയാക്കീമിന്റെ പുത്രന്മാരാ
യിരുന്നു. *

### ബാബിലോൺ പ്രവാസത്തിനുശേഷമുള്ള ദാവീദിന്റെ കുടുംബം

17 യെഹോയാഖീൻ ബാബിലോണ്യയിൽ തട
വുകാരനായതിനു ശേഷമുള്ള തന്റെ കുട്ടിക
ളുടെ പട്ടികയാണിത്: ശെയൽത്തീയേൽ, 18 മൽ
ക്കീരാം, പെദായാവ്, ശെനസ്സർ, യെക്കമ്യാവ്,
ഹോശാമാ, നെദബ്യാവ്.
19 സെരുബ്ബാബേലും ശിമെയിയുമായിരുന്നു
പെദായാവിന്റെ പുത്രന്മാർ. മെശുല്ലാമും ഹന
ന്യാവും സെരുബ്ബാബേലിന്റെ പുത്രന്മാർ. ശെ
ലോമീത്ത് അവരുടെ സഹോദരിയായിരുന്നു.
20 സെരുബ്ബാബേലിന് മറ്റ് അഞ്ചുപുത്രന്മാർ
കൂടിയുണ്ടായിരുന്നു. ഹശൂബാ, ഓഹെൽ, ബേ
രെഖ്യാവ്, ഹസാദ്യാവ്, യൂശബ്- ഹേസെദ്
എന്നിങ്ങനെയായിരുന്നു അവരുടെ പേരുകൾ.

21 പെലത്യാവ് ഹനന്യാവിന്റെ പുത്രൻ.
യെശയ്യാവ് അവന്റെ പുത്രൻ. രെഫായാവ്
അവന്റെ പുത്രൻ. അർന്നാൻ അയാളുടെ
പുത്രൻ. ഒബദ്യാവ് അയാളുടെ പുത്രൻ.
ശെഖന്യാവ് അയാളുടെ പുത്രൻ.
22 ശെഖന്യാവിന്റെ പിൻഗാമികളുടെ പട്ടിക
ഇതാണ്: ശെമയ്യാവ്. ശെമയ്യാവിന് ആറുപുത്ര
ന്മാർ: ശെമയ്യാവ്, ഹത്തൂശ്, യിഗാൽ, ബാരീഹ്,
നെയര്യാവ്, ശാഫാത്ത്. 23 നെയര്യാവിന് മൂന്നു
പുത്രന്മാർ. എല്യോവേനായി, ഹിസ്കീയാവ്,
അസ്രീക്കാം. 24 എല്യോവേനായിയ്ക്കു ഏഴ് പു
ത്രന്മാർ.ഹോദവ്യാവ്, എല്യാശീബ്, പെലാ
യാവ്, അക്കൂബ്, യോഹാനാൻ, ദെലായാവ്,
അനാനി, എന്നിവരായിരുന്നു അവർ.

### യെഹൂദയിലെ മറ്റു ഗോത്രങ്ങൾ

4 യെഹൂദയുടെ പുത്രന്മാരുടെ ഒരു പട്ടികയാ
ണിത്: പേരെസ്, ഹെസ്രോൻ, കർമ്മി, ഹൂർ,
ശോബൽ എന്നിവരായിരുന്നു അവർ.
2 രെയായാവ് ശോബലിന്റെ പുത്രൻ. യഹ
ത്തിന്റെ പിതാവായിരുന്നു രെയായാവ്. അഹൂ
മായിയുടെയും ലാഹദിന്റെയും പിതാവായി
രുന്നു യഹത്ത്. അഹൂമായിയുടെയും ലാഹദി
ന്റെയും പിൻഗാമികളാണ് സോരത്യർ.
3 യിസ്രെയേൽ, യിശ്മാ, യിദ്ബാശ് എന്നി
വർ ഏതാമിന്റെ പുത്രന്മാർ. ഹസ്സെലെലൊ
ല്പോനി എന്നു പേരായ ഒരു സഹോദരി അവർ
ക്കുണ്ടായിരുന്നു. 4 പെനൂവേൽ ഗെദോരിന്റെ
പിതാവ്. ഏസെർ ഹൂശയുടെ പിതാവും. ഹൂരി
ന്റെ പുത്രന്മാർ ഇവരായിരുന്നു. എഫ്രാത്ത
യുടെ മൂത്ത പുത്രനായിരുന്നു ഹൂർ. ബേത്ത്
ലേഹെമിന്റെ സ്ഥാപകനുമായിരുന്നു ഹൂർ.
5 അശ്ഹൂർ തെക്കോവയുടെ പിതാവ്.
തെക്കോവയ്ക്കു രണ്ടു ഭാര്യമാർ. ഹേലായും
നയരായും. 6 നയരായ്ക്കു അഹുസ്സാമും ഹേ
ഫെറും തേമനിയും ഹായഹസ്താരിയും പുത്ര
ന്മാർ. നയരയ്ക്കും അശ്ഹൂരിനും ജനിച്ച പുത്ര
ന്മാരായിരുന്നു ഇവർ. 7 സേരെത്ത്, യെസോ
ഹർ, എത്നാൻ, കോസ് എന്നിവരായിരുന്നു.
ഹേലയുടെ പുത്രന്മാർ. 8 ആ നൂബിന്റെയും
സോബേബയുടെയും പിതാവായിരുന്നു
കോസ്. അവൻ അഹർഹേലിന്റെ ഗോത്രങ്ങളു
ടെയും പിതാവായിരുന്നു. ഹാരൂമിന്റെ പുത്ര
നായിരുന്നു അഹർഹേൽ.
9 യബ്ബേസ് വളരെ നന്മയുള്ള ഒരുവനായി
രുന്നു. അയാൾ തന്റെ സഹോദരന്മാരേക്കാൾ
നല്ലവനായിരുന്നു. അവന്റെ അമ്മ പറഞ്ഞു,
“അവനെ പ്രസവിക്കുമ്പോൾ എനിക്ക് ഭയങ്കര
വേദന ഉണ്ടായതിനാലാണ് ഞാനവന് യബ്ബേ
സ് എന്നു പേരിട്ടത്.” 10 യബ്ബേസ് യിസ്രായേ
ലിന്റെ ദൈവമാകുന്ന യഹോവയോടു പ്രാർ
ത്ഥിച്ചു, “അങ്ങ് സത്യമായും എന്നെ അനുഗ്രഹി
ക്കണമെന്ന് ഞാനാശിക്കുന്നു. അങ്ങ് എനിക്കു
കൂടുതൽ ഭൂമി തരുമെന്ന് ഞാനാശിക്കുന്നു. എ
ന്റെ അടുത്തുണ്ടായിരിക്കുകയും എന്നെ മുറി
വേല്പിക്കാൻ ആരെയും അനുവദിക്കാതിരിക്കുക
യും ചെയ്യേണമേ. അപ്പോൾ എനിക്കൊരു വേദ
നയും ഉണ്ടാകയില്ല.” യബ്ബേസ് ആവശ്യപ്പെട്ടത്
ദൈവം അയാൾക്കു നൽകുകയും ചെയ്തു.
11 ശൂഹയുടെ സഹോദരനായിരുന്നു കെലൂ
ബ്. മെഹീരിന്റെ പിതാവായിരുന്നു കെലൂബ്.
മെഹീർ എസ്തോന്റെ പിതാവ്. 12 എസ്തോ
നായിരുന്നു ബേത്ത്-രാഫാ, പാസേഹ, തെഹി
ന്ന എന്നിവരുടെ പിതാവ്. ഈർ നാഹാശിന്റെ

---

**യെഹോയാഖീൻ ... പുത്രന്മാരായിരുന്നു** ഇതു രണ്ടു തരത്തിൽ വ്യാഖ്യാനിക്കാം. (1) “സിദെക്കിയാവ് യെഹോയാക്കീമിന്റെ പുത്രനും യെഹോയാഖീന്റെ സഹോദരനുമായിരുന്നു,” (2) “ഈ സിദെക്കിയാവ് യെഹോയാഖീന്റെ പുത്രനും യെഹോയാക്കീമിന്റെ പൗത്രനുമായിരുന്നു.”

പിതാവായിരുന്നു തെഹിന്നാ. രേഖായിൽ
നിന്നുള്ളവരായിരുന്നു അവർ.
13ഒത്നിയേലും സെരായാവും കെനസ്സിന്റെ
പുത്രന്മാർ. ഹഥത്തും മെയോനോഥയിയും ഒത്
നിയേലിന്റെ പുത്രന്മാർ. 14ഒഫ്രയുടെ പിതാ
വായിരുന്നു മെയോനോഥയി.
യോവാബിന്റെ പിതാവായിരുന്നു സെരാ
യാവ്. ഗേ-ഹരാശീമിന്റെ സ്ഥാപകനായി
രുന്നു സെരായാവ്. വിദഗ്ദ്ധ ജോലിക്കാരായതി
നാലാണ് അവർ ആ പേര് ഉപയോഗിച്ചത്.
15യെഫുന്നെയുടെ പുത്രനായിരുന്നു കാലേ
ബ്. ഈരൂ, ഏലാ, നായം എന്നിവർ കാലേബി
ന്റെ പുത്രന്മാർ. കെനസ് ഏലയുടെ പുത്രൻ.
16സീഫ്, സീഫാ, തീര്യാ, അസരെയേൽ എന്നി
വർ യെഹലലേലിന്റെ പുത്രന്മാർ. 17-18യേ
ഥെർ, മേരെദ്, ഏഫെർ, യാലോൻ എന്നിവർ
എസ്രയുടെ പുത്രന്മാർ. മിര്യാം, ശമ്മ, യിശ്ബ
ഹ് എന്നിവരുടെ പിതാവ് മേരെദ്. യിശ്ബഹ്
എസ്തെ മോവയുടെ പിതാവ്. മേരെദിന്
ഈജിപ്തുകാരിയായ ഒരു ഭാര്യയുണ്ടായിരുന്നു.
അവൾക്ക് യേരെദ്, ഹേബെർ, യെക്കൂഥീയേൽ
എന്നിവർ ഉണ്ടായി. യേരെദ് ഗെദോരിന്റെ
പിതാവ്. ഹേബെർ സോഖോവിന്റെ പിതാവ്.
യെക്കൂഥീയേൽ സാനോഹയുടെ പിതാവ്. ഇവ
രായിരുന്നു ബിഥ്യയുടെ പുത്രന്മാർ. ബിഥ്യ
ഫറവോന്റെ പുത്രിയായിരുന്നു. അവളായി
രുന്നു മേരെദിന്റെ ഈജിപ്തു കാരിയായ ഭാര്യ.

19മേരെദിന്റെ ഭാര്യ നഹമിന്റെ സഹോദ
രിയും യെഹൂദക്കാരിയുമായിരുന്നു. മേരെദി
ന്റെ ഭാര്യയുടെ പുത്രന്മാർ കെയീലയുടെയും
എസ്തെമോവയുടെയും പിതാവായിരുന്നു.
ഗർമ്മ്യനായിരുന്നു കെയീലാ. എസ്തെമോവ
മയഖാത്യനും. 20അമ്നോൻ, രിന്നാ, ബെൻ-
ഹാനാൻ, തീലോൻ എന്നിവർ ശീമോന്റെ
പുത്രന്മാർ.
സോഹേത്ത്, ബെൻ-സോഹേത്ത് എന്നിവർ
യിശിയുടെ പുത്രന്മാർ. 21-22ശേലാ യെഹൂദ
യുടെ പുത്രൻ. ശേലയ്ക്കു ഏർ, ലദാ, യോക്കീം,
കോസേബാക്കാർ, യോവാശ്, സാരാഫ് എന്നി
വർ മക്കളായിരുന്നു. ലേഖയുടെ പിതാവായി
രുന്നു ഏർ.ലദാ ആയിരുന്നു മാരേശയുടെയും
ബേത്ത്-അശ്ബെയയിലെ നെയ്ത്തുകാരുടെയും
പിതാവ്. യോവാശും സാരാഫും മോവാബ്യ
സ്ത്രീകളെയാണു വിവാഹം ചെയ്തിരുന്നത്.
അനന്തരം അവർ ബേത്ത്ലേഹെമിലേക്കു മട
ങ്ങിപ്പോയി. വളരെ പഴകിയതാണ് ഈ കുടുബ
ത്തെപ്പറ്റിയുള്ള രേഖകൾ. 23ശേലയുടെ പുത്ര
ന്മാർ കളിമൺ പണിക്കാരായിരുന്നു. നെതായീ
മിലും ഗെദേരയിലുമാണ് അവർ വസിച്ചിരു
ന്നത്. ആ പട്ടണങ്ങളിൽ താമസിച്ച് അവർ
രാജാവിനുവേണ്ടി പണിയെടുക്കുകയായി
രുന്നു.

## ശിമെയോന്റെ കുട്ടികൾ

24നെമൂവേൽ, യാമീൻ, യാരീബ്, സേരഹ്,
ശൌൽ എന്നിവരായിരുന്നു ശിമെയോന്റെ പു
ത്രന്മാർ. 25ശല്ലൂം ആയിരുന്നു ശൌലിന്റെ പു
ത്രൻ. മിബ്ശാം ശല്ലൂമിന്റെ പുത്രൻ. മിശ്മാ
മിബ്ശാമിന്റെ പുത്രൻ.
26ഹമ്മൂവേൽ മിശ്മായുടെ പുത്രൻ. ഹമ്മൂവേ
ലിന്റെ പുത്രൻ സക്കൂർ. സക്കൂറിന്റെ പുത്രൻ
ശിമെയി. 27ശിമെയിക്ക് പതിനാറു പുത്രന്മാരും
ആറു പുത്രിമാരുമുണ്ടായിരുന്നു. എന്നാൽ ശിമെ
യിയുടെ സഹോദരന്മാർക്ക് അധികം കുട്ടികളു
ണ്ടായിരുന്നില്ല. ശിമെയിയുടെ സഹോദരന്മാ
ർക്ക് വലിയ കുടുംബങ്ങളുമുണ്ടായിരുന്നില്ല.
അവരുടെ കുടുംബങ്ങൾ യെഹൂദയിലെ മറ്റു
ഗോത്രങ്ങളെപ്പോലെ വലുതായിരുന്നില്ല.
28ബേർ-ശേബാ, മോലാദാ, ഹസർ-ശൂവാൽ,
29ബിൽഹാ, ഏസെം, തോലാദ്, 30ബെഥൂവേൽ,
ഹൊർമ്മാ, സിക്ലാഗ്, 31ബേത്ത്-മർക്കാബോത്ത്,
ഹസർ-സൂസിം, ബേത്ത്-ബിരി, ശയരയീം
എന്നിവിടങ്ങളിലാണ് ശിമെയിയുടെ കുട്ടികൾ
ജീവിച്ചിരുന്നത്. ദാവീദ് രാജാവാകുന്നതുവരെ
അവർ ആ പട്ടണങ്ങളിൽ വസിച്ചു. 32ഏതാം,
അയീൻ, രിമ്മോൻ തോഖെൻ, ആശാൻ എന്നി
വയായിരുന്നു ആ പട്ടണങ്ങൾക്കടുത്തുള്ള
അഞ്ചു ഗ്രാമങ്ങൾ. 33ബാൽ വരെയുള്ള മറ്റു
ഗ്രാമങ്ങളും അതിലുണ്ടായിരുന്നു. അവിടെയാ
ണവർ വസിച്ചിരുന്നത്. തങ്ങളുടെ കുടുംബ
ത്തെപ്പറ്റിയുള്ള ചരിത്രവും അവർ എഴുതി.
34-38അവരുടെ ഗോത്രത്തലവന്മാരുടെ പട്ടിക
ഇതാണ്: മെശോബാബ്, യമ്ളേക്, അമസ്യാവി
ന്റെ പുത്രനായ യോശാ, യോവേൽ, യോശി
ബ്യാവിന്റെ പുത്രനായ യേഹൂ, സെരായാവി
ന്റെ പുത്രനായ യോശിബ്യാവ്, അസീയേലി
ന്റെ പുത്രനായ സെരായാവ്, എല്യാവേനാ
യി, യയക്കോബാ, യെശോഹായാവ്, അസ
യാവ്, അദീയേൽ, യസിമീയേൽ, ബെനായാവ്,
ശിഫിയുടെ പുത്രനായ സീസാ എന്നിവരായി
രുന്നു അവർ. അല്ലോന്റെ പുത്രനായിരുന്നു
ശിഫി. യെദായാവിന്റെ പുത്രനായിരുന്നു അ
ല്ലോൻ. യെദായാവ് ശിമ്രിയുടെ പുത്രനും. ശിമ്രി
ശെമെയാവിന്റെ പുത്രനും. ഇവരുടെ കുടുംബ
ങ്ങൾ വളരെ വലുതായി വളർന്നു. 39അവർ
ഗെദോർ പട്ടണത്തിനു വെളിയിൽ താഴ്വര
യുടെ കിഴക്കൻ പ്രദേശത്തേക്കു പോയി. തങ്ങ
ളുടെ ആടുമാടുകൾക്കു മേയാൻ ഇടം തേടിയാ
ണവർ അങ്ങോട്ടു പോയത്. 40പുല്ല് ധാരാള
മായുള്ള സമൃദ്ധമായ വയലുകൾ അവർ കണ്ടു.
അത് ശാന്തിയും സമാധാനവും ഉള്ള സ്ഥലമാ
യിരുന്നു. മുമ്പ് ഹാമിന്റെ പിൻഗാമികളാ
യിരുന്നു അവിടെ വസിച്ചിരുന്നത്. 41ഹിസ്കീ
യാവ് യെഹൂദാ രാജാവായിരുന്ന കാലത്തായി
രുന്നു അത്. അവർ ഗെദോരിലേക്കു വരികയും
ഹാമ്യർക്കെതിരെ പോരാടുകയും ചെയ്തു.
ഹാമ്യരുടെ കൂടാരങ്ങൾ അവർ തകർത്തു. അവി
ടെ താമസിച്ചിരുന്ന മെയൂന്യർക്കെതിരെയും
അവർ യുദ്ധം ചെയ്തു. എല്ലാ മെയൂന്യരെയും
അവർ നശിപ്പിച്ചു. ഇന്നും ഈ സ്ഥലത്ത്
മെയൂന്യരാരും ഇല്ല. അതിനാൽ അവർ അവിടെ
വസിക്കാനാരംഭിച്ചു. തങ്ങളുടെ ആടുകൾക്കാവ
ശ്യമായത്ര പുല്ല് അവിടെയുണ്ടായരുന്നതിനാ
ലാണ് അവർ അവിടെ വസിച്ചത്.
42ശിമെയോന്റെ ഗോത്രക്കാരായ അഞ്ഞൂറു
പേർ സേയീർ മലമ്പ്രദേശത്തേക്കു പോയി.
യിശിയുടെ പുത്രന്മാരായിരുന്നു അവരെ നയി
ച്ചത്. പെലാത്യാവ്, നെയര്യാവ്, രെഫായാവ്,
ഉസ്സീയേൽ എന്നിവരായിരുന്നു ആ പുത്രന്മാർ.
ആ സ്ഥലത്തെ താമസക്കാരുമായി ശിമെയോ
ന്യർ ഏറ്റുമുട്ടി.
43ഏതാനും അമാലേക്യർ മാത്രമേ അവിടെ
അപ്പോഴും വസിക്കുന്നുണ്ടായിരുന്നുള്ളൂ. ഈ
ശിമെയോന്യർ അവരെകൊല്ലുകയും ചെയ്തു.
അന്നു മുതൽ ഇന്നുവരെ ആ ശിമെയോന്യരാണ്
സേയീരിൽ വസിക്കുന്നത്.

### റൂബേൻെറ പിൻഗാമികൾ

5 1-3യിസ്രായേലിൻെറ ആദ്യപുത്രനായിരു
ന്നു റൂബേൻ. മൂത്തപുത്രനുള്ള അവകാശ
ങ്ങൾ റൂബേനു ലഭിക്കേണ്ടതായിരുന്നു. പക്ഷേ
റൂബേന് തൻെറ പിതാവിൻെറ ഭാര്യയുമായി
ലൈംഗികബന്ധം ഉണ്ടായി. അതിനാൽ ആ
അവകാശങ്ങൾ യോസേഫിൻെറ പുത്രന്മാർ
ക്കായിരുന്നു നൽകപ്പെട്ടത്. കുടുംബചരിത്ര
ത്തിൽ റൂബേൻെറ പേര് മൂത്തപുത്രനെന്ന നില
യിൽ ചേർക്കപ്പെട്ടിരുന്നില്ല. യെഹൂദാ തൻെറ
സഹോദരന്മാരേക്കാൾ ശക്തനായിത്തീരുകയും
നേതാക്കൾ അവൻെറ കുടുംബത്തിൽനിന്നു
ണ്ടാവുകയും ചെയ്തു. എന്നാൽ മൂത്ത പുത്രനു
ലഭിക്കേണ്ട മറ്റെല്ലാ അവകാശങ്ങളും യോസേ
ഫിൻെറ കുടുംബത്തിനു ലഭിച്ചു. ഹാനോക്ക്,
പല്ലൂ, ഹെസ്രോൻ, കർമ്മി എന്നിവരായിരുന്നു
റൂബേൻെറ പുത്രന്മാർ.
4യോവേലിൻെറ പിൻഗാമികളുടെ പേരുകൾ
ഇവയാണ്: ശെമയ്യാവ് യോവേലിൻെറ പുത്രൻ.
ഗോഗ് ശെമയ്യാവിൻെറ പുത്രൻ. ശിമെയി ഗോ
ഗിൻെറപുത്രൻ. 5ശിമെയിയുടെ പുത്രൻമീഖാ.
രെയായാവ് മീഖയുടെ പുത്രൻ. ബാൽ രെയാ
യാവിൻെറ പുത്രൻ. 6ബെയേരബാലിൻെറ
പുത്രൻ. അശ്ശൂരിലെ രാജാവായ തിഗ്ളത്-
പിലേസർ, ബെയേരയെ അവൻെറ വീട്ടിൽ
നിന്നും ഓടിച്ചു. അങ്ങനെ ബെയേരരാജാവി
ൻെറ തടവുകാരനായി. റൂബേൻ ഗോത്രത്തിലെ
ഒരു നേതാവായിരുന്നു ബെയേര.
7ഗോത്രചരിത്രത്തിൽ ചേർക്കപ്പെട്ടിരുന്നതു
പോലെ തന്നെയാണ് യോവേലിൻെറ സഹോ
ദരന്മാരെയും അവൻെറ എല്ലാ ഗോത്രങ്ങളെയും
പട്ടികയിൽ ചേർത്തത്: യയീയേൽ മൂത്തപുത്ര
നും പിന്നെ സെഖര്യാവും ബേലയും. 8ബേല
ആസാസിൻെറ പുത്രൻ. ആസാസ് ശേമയുടെ
പുത്രൻ. ശേമായോവേലിൻെറ പുത്രൻ. നെ
ബോവും ബാൽ-മെയോനും വരെയുള്ള അരോ
വേർ പ്രദേശം മുഴുവനും അവർ താമസമാക്കി.
9ബേലയുടെജനത കിഴക്ക് യൂഫ്രട്ടീസുനദിക്കു
സമീപം മരുഭൂമിയുടെ അരികുവരെ വസിച്ചു.
ഗിലെയാദുദേശത്ത് അവർക്ക് ധാരാളം കന്നു
കാലികളുള്ളതിനാലായിരുന്നു അവർ അവിടെ
താമസിച്ചത്. 10ശൌൽ രാജാവായിരുന്നപ്പോൾ
ബേലയുടെ ആളുകൾ ഹഗ്രീയർക്കെതിരെ
യുദ്ധം ചെയ്തു. അവർ ഹഗ്രീയരെ പരാജയ
പ്പെടുത്തി. ഹഗ്രീയരുടെ കൂടാരങ്ങളിൽ ബേല
യുടെ ആളുകൾ വസിച്ചു. അവർ ആ കൂടാരങ്ങ
ളിൽ വസിക്കുകയും ഗിലെയാദിനു കിഴക്കുള്ള
പ്രദേശമാകെ സഞ്ചരിക്കുകയും ചെയ്തു.

### ഗാദിൻെറ പിൻഗാമികൾ

11ഗാദിൻെറ ഗോത്രക്കാർ താമസിച്ചിരുന്നത്
റൂബേൻ ഗോത്രക്കാരുടെ വാസസ്ഥലത്തിനടു
ത്തായിരുന്നു. അത് സൽക്കാ പട്ടണത്തിലേ
ക്കുള്ള വഴിയിൽ ബാശാൻ പ്രദേശത്തായിരുന്നു.
12യോവേൽ ആയിരുന്നു ബാശാനിലെ ഒന്നാമ
ത്തെ നേതാവ്. ശാഫാം രണ്ടാം നേതാവും.
അനന്തരം യനായി നേതാവായി. 13മീഖായേൽ,
മെശുല്ലാം, ശേബ, യോരായി, യക്കാൻ, സീയ,
ഏബെർ എന്നിവരായിരുന്നു ഏഴു സഹോദര
ന്മാർ. 14അവർ അബീഹയീലിൻെറ പിൻഗാമി
കളായിരുന്നു. ഹൂരിയുടെ പുത്രനായിരുന്നു
അബീഹയീൽ. യരോഹയുടെ പുത്രനായിരു
ന്നു ഹൂരി. യരോഹ ഗിലെയാദിൻെറ പുത്രൻ.
ഗിലെയാദ് മീഖായേലിൻെറ പുത്രൻ. മീഖാ
യേൽ യെശീശയിയുടെ പുത്രൻ. യെശീശായി
യഹദോവിൻെറ പുത്രൻ. യഹദോവ് ബൂസി
ൻെറ പുത്രൻ. 15അഹി അബ്ദീയേലിൻെറ
പുത്രൻ. അബ്ദീയേൽ ഗൂനിയുടെ പുത്രൻ.
അഹിയായിരുന്നു അവരുടെ കുടുംബത്തിൻെറ
നായകൻ.
16ഗാദിൻെറ ഗോത്രക്കാർ ഗിലെയാദ് പ്രദേശ
ത്താണു വസിച്ചത്. ബാശാൻ പ്രദേശത്തും ബാ
ശാനു ചുറ്റുമുള്ള ചെറുപട്ടണങ്ങളിലും അതിർ
ത്തിക്കു നേർക്കുള്ള ശാരോൻ പ്രദേശത്തെ വയ
ലുകളിലും അവർ വസിച്ചു.
17യോഥാമിൻെറയും യൊരോബെയാമിൻെറ
യും കാലത്ത് ഇവരുടെയെല്ലാം പേരുകൾ ഗാദി
ൻെറ കുടുംബചരിത്രത്തിൽ എഴുതപ്പെട്ടിരുന്നു.
യോഥാം യെഹൂദയിലെ രാജാവായിരുന്നു.
യൊരോബെയാം യിസ്രായേൽ രാജാവും.

### യുദ്ധനിപുണരായ ഏതാനും ഭടന്മാർ

18മനശ്ശെയുടെ പകുതി ഗോത്രത്തിൽനിന്നും
റൂബേൻെറയും ഗാദിൻെറയും ഗോത്രങ്ങളിൽ
നിന്നും യുദ്ധസന്നദ്ധരായ നാല്പത്തിനാലായി
രത്തി എഴുന്നൂറ്റിയറുപതു ധൈര്യശാലികളു
ണ്ടായിരുന്നു. അവർ യുദ്ധനിപുണരായിരുന്നു.
അവർ വാളും പരിചയുമേന്തിയിരുന്നു. അമ്പും
വില്ലും പ്രയോഗിക്കുന്നതിലും അവർ സമർത്ഥ
രായിരുന്നു. 19അവർ ഹഗ്രീയർക്കും യെതൂർ,
നാഫീശ്, നോദാബ് വംശക്കാർക്കുമെതിരെ ഒരു
യുദ്ധമാരംഭിച്ചു. 20മനശ്ശെ, റൂബേൻ, ഗാദ് എന്നീ
ഗോത്രങ്ങളിൽ നിന്നുള്ള അവർ യുദ്ധത്തിൽ
ദൈവത്തോടു പ്രാർത്ഥിച്ചു. തങ്ങൾ ദൈവ
ത്തിൽ ആശ്രയിക്കുന്നതിനാൽ തങ്ങളെ സഹാ
യിക്കാൻ അവർ ദൈവത്തോടപേക്ഷിച്ചു.
ഹഗ്രീയരെ തോൽപ്പിക്കുവാൻ ദൈവം അവരെ
സഹായിച്ചു. ഹഗ്രീയരോടൊപ്പമുണ്ടായിരുന്ന
മറ്റാളുകളെയും അവർ തോല്പിച്ചു. 21ഹഗ്രീയ
രുടെ മൃഗങ്ങളെ അവർ പിടിച്ചെടുത്തു. അൻപ
തിനായിരം ഒട്ടകങ്ങൾ, രണ്ടരലക്ഷം ആടുകൾ,
രണ്ടായിരം കഴുതകൾ, ഒരുലക്ഷം മനുഷ്യർ
എന്നിവ അവർ പിടിച്ചെടുത്തു. 22റൂബേൻ
ജനതയെ യുദ്ധത്തിൽ ജയിക്കുവാൻ ദൈവം
അനുഗ്രഹിച്ചതിനാൽ ധാരാളം ഹഗ്രീയർ കൊ
ല്ലപ്പെടുകയും ചെയ്തു. അനന്തരം മനശ്ശെ,
റൂബേൻ, ഗാദ് വംശക്കാർ ഹഗ്രീയരുടെ ദേശങ്ങ
ളിൽ വസിച്ചു. ബാബിലോൺ സൈന്യം
യിസ്രായേലുകാരെ തോല്പിച്ച് ബാബിലോണ്യ
യിൽ തടവുകാരാക്കുംവരെ അവർ അവിടെ
വസിച്ചു.
23മനശ്ശെയുടെ പകുതി ഗോത്രക്കാർ ബാൽ-
ഹെർമ്മോൻ, സെനീർ, ഹെർമ്മോൻപർവ്വതം
എന്നിവയ്ക്കു നേരെ ബാശാൻ പ്രദേശത്തു
വസിച്ചു. അവർ വളരെ വലിയൊരു സംഘം
ജനതയായിത്തീർന്നു.
24മനശ്ശെയുടെ പകുതി ഗോത്രത്തിൽ നിന്നു
ള്ള കുടുംബനാഥന്മാർ ഇവരൊക്കെയായിരുന്നു:
ഏഫെർ, യിശി, എലീയേൽ, അസ്ത്രീയേൽ,
യിരെമ്യാവ്. ഹോദവ്യാവ്, യഹദീയേൽ എന്നി
വർ. അവരെല്ലാം കരുത്തരും ധൈര്യശാലികളു
മായിരുന്നു. അവർ കീർത്തിമാന്മാരായിരുന്നു.
അവർ തങ്ങളുടെ കുടുംബങ്ങളിൽ നായകന്മാരു
മായിരുന്നു. 25എന്നാൽ തങ്ങളുടെപൂർവ്വികരുടെ
ദൈവത്തിനെതിരെ അവർ പാപം ചെയ്തു.
അവർ അവിടെ വസിച്ചിരുന്ന മറ്റു ജനതകളുടെ
വ്യാജദൈവങ്ങളെ ആരാധിക്കാൻ തുടങ്ങി. ആ
ജനതയെയാണ് ദൈവം നശിപ്പിച്ചതും.

26യിസ്രായേലിന്റെ ദൈവം അശ്ശൂരിലെ
രാജാവായിരുന്ന പൂലിനെ യുദ്ധതല്പരനാക്കി.
തിഗ്ളത്ത്-പിൽനേസർ എന്നും അയാൾക്ക്
പേരുണ്ടായിരുന്നു. മനശ്ശെ, രൂബേൻ, ഗാദ്
എന്നീ ഗോത്രങ്ങളിൽ നിന്നുള്ളവരോടു അ
യാൾ യുദ്ധം ചെയ്തു. അവൻ അവരെ അവ
രുടെ ഭവനങ്ങളിൽനിന്നും തുരത്തുകുയും
അവരെ തടവുകാരാക്കുകയും ചെയ്തു. പൂൽ
അവരെ തലഹ്, ഹാബോർ, ഹാരാ എന്നിവിട
ങ്ങളിലേക്കും ഗോസാൻ നദീതീരത്തേക്കും കൊ
ണ്ടുവന്നു. യിസ്രായേലിലെ ആ ഗോത്രക്കാർ
അന്നു മുതൽ ഇന്നു വരെ ആ സ്ഥലങ്ങളിലാണു
വസിക്കുന്നത്.

## ലേവിയുടെ പിൻഗാമികൾ

6 ഗേർശോൻ, കെഹാത്ത്, മെരാരി എന്നിവർ
ലേവിയുടെ പുത്രന്മാർ.
2അമ്രാം. യിസ്ഹാർ, ഹെബ്രോൻ, ഉസ്സീയേൽ
എന്നിവർ കെഹാത്തിന്റെ പുത്രന്മാർ 3അഹ
രോൻ, മോശെ, മിര്യാം എന്നിവർ അമ്രാമിന്റെ
സന്തതികൾ.
നാദാബ്, അബീഹൂ, ഏലെയാസാർ, ഈഥാ
മാർ എന്നിവർ അഹരോന്റെ പുത്രന്മാർ.
4എലെയാസാർ ഫീനെഹാസിന്റെ പിതാവ്.
ഫീനെഹാസ് അബീശൂവയുടെ പിതാവ്.
5അബീശൂ വാബുക്കിയുടെ പിതാവ്. ബുക്കി
ഉസ്സിയുടെ പിതാവ്. 6ഉസ്സി സെരഹ്യായുടെ
പിതാവ്. സെരഹ്യാ, മെരായോത്തിന്റെ
പിതാവ്. 7മെരായോത്ത് അമര്യാവിന്റെ പിതാ
വ്. അമര്യാവ് അഹീത്തൂബിന്റെ പിതാവ്. 8അ
ഹീത്തൂബ് സാദോക്കിന്റെ പിതാവ്. സാദോക്ക്
അഹീമാസിന്റെ പിതാവ്. 9അഹീമാസ് അസ
ര്യാവിന്റെ പിതാവ്. അസര്യാവ് യോഹാ
നാന്റെ പിതാവ്. 10യോഹാനാൻ, ശലോമോൻ
യെരൂശലേമിൽ പണിത ആലയത്തിൽ പുരോ
ഹിതനായി സേവനമനുഷ്ഠിച്ച അസര്യാ
വിന്റെ പിതാവ്. 11അസര്യാവ് അമര്യാവിന്റെ
പിതാവ്. അമര്യാവ് അഹീത്തൂബിന്റെ പിതാ
വ്. 12അഹീത്തൂബ് സാദോക്കിന്റെ പിതാവ്.
സാദോക്ക് ശല്ലൂമിന്റെ പിതാവ്. 13ശല്ലൂം ഹിൽ
ക്കീയാവിന്റെ പിതാവ്. ഹിൽക്കീയാവ് അസ
ര്യാവിന്റെ പിതാവ്. 14അസര്യാവ് സെരായാ
വിന്റെ പിതാവ്. സെരായാവ് യെഹോസാദാ
ക്കിന്റെ പിതാവ്.
15യഹോവ യെഹൂദയേയും യെരൂശലേമി
നേയും തടവുകാരാക്കിയപ്പോൾ യെഹോസാ
ദാക്കും തന്റെ വീട്ടിൽനിന്നും തടവുകാരനാക്ക
പ്പെട്ടു. അവർ മറ്റൊരു രാജ്യത്ത് തടവുകാരാ
ക്കപ്പെട്ടു. നെബൂഖദ് നേസരിനെക്കൊണ്ടാണ്
യഹോവ യെഹൂദയിലെയും യെരൂശലേമിലെ
യും ജനങ്ങളെ തടവുകാരാക്കിയത്.

## ലേവിയുടെ മറ്റു പിൻഗാമികൾ

16ഗെർശോൻ, കെഹാത്ത്, മെരാരി എന്നിവർ
ലേവിയുടെ പുത്രന്മാർ. 17ലിബ്നിയും ശിമെ
യിയും ഗെർശോന്റെ പുത്രന്മാർ.
18അമ്രാം, യിസ്ഹാർ, ഹെബ്രോൻ, ഉസ്സീ
യേൽ എന്നിവർ കെഹാത്തിന്റെ പുത്രന്മാർ.
19മഹ്ളിയും മൂശിയും മെരാരിയുടെ പുത്രന്മാർ.
ലേവിയുടെ ഗോത്രത്തിലെ കുടുംബങ്ങളുടെ
ഒരു പട്ടികയാണിത്. തങ്ങളുടെ പിതാക്കന്മാ
രുടെ പേര് ആദ്യം വരത്തക്കവിധമാണവർ
പട്ടികയിൽ ചേർക്കപ്പെട്ടത്:

20ഗേർശോന്റെ പിൻഗാമികൾ ഇവരാകുന്നു.
ലിബ്നി ഗേർശോന്റെ പുത്രൻ. യഹത്ത് ലി
ബ്നിയുടെ പുത്രൻ. സിമ്മായഹത്തിന്റെ പു
ത്രൻ. 21യോവാഹ് സിമ്മയുടെ പുത്രൻ. ഇദ്ദോ
യോവാഹിന്റെ പുത്രൻ. സേരഹ് ഇദ്ദോയുടെ
പുത്രൻ. യെയത്രായി സേരഹിന്റെ പുത്രൻ.
22കെഹാത്തിന്റെ പിൻഗാമികൾ: അമ്മീനാ
ദാബ് കെഹാത്തിന്റെ പുത്രൻ. കോരഹ് അമ്മീ
നാദാബിന്റെ പുത്രൻ. അസ്സീർ കോരഹിന്റെ
പുത്രൻ. 23എൽക്കാനാ അസ്സീരിന്റെ പുത്രൻ.
എബ്യാസാഫ് എൽക്കാനയുടെ പുത്രൻ.
അസ്സീർ എബ്യാസാഫിന്റെ പുത്രൻ. 24തഹ
ത്ത് അസ്സീരിന്റെ പുത്രൻ. ഊരീയേൽ തഹ
ത്തിന്റെ പുത്രൻ. ഉസ്സീയാവ് ഊരീയേലിന്റെ
പുത്രൻ. ശൌൽ ഉസ്സീയാവിന്റെ പുത്രൻ.
25അമാസായിയും അഹീമോത്തും എൽക്കാ
നയുടെ പുത്രന്മാർ. 26സോഫായി എൽക്കാന
യുടെ പുത്രൻ. നഹത്ത് സാഫായിയുടെ
പുത്രൻ. 27എലീയാബ് നഹത്തിന്റെ പുത്രൻ.
യെരോഹാം എലീയാബിന്റെ പുത്രൻ. എൽ
ക്കാനാ യെരോഹാമിന്റെ പുത്രൻ. ശമൂവേൽ
എൽക്കാനയുടെ പുത്രൻ. 28യോവേൽ എന്ന
മൂത്തപുത്രനും അബീയാവ് എന്ന ഇളയവനും
ശമൂവേലിന്റെ പുത്രന്മാർ.
29മെരാരിയുടെ പുത്രന്മാർ: മഹ്ളി മെരാരി
യുടെ പുത്രൻ, ലിബ്നി മഹ്ളിയുടെ പുത്രൻ,
ശിമെയി ലിബ്നിയുടെ പുത്രൻ. ഉസ്സാ ശി
മെയിയുടെ പുത്രൻ. 30ശിമെയാ ഉസ്സയുടെ
പുത്രൻ. ഹഗ്ഗീയാവ് ശിമെയയുടെ പുത്രൻ.
അസായാവ് ഹഗ്ഗീയാവിന്റെ പുത്രൻ.

## ആലയ ഗായകർ

31സാക്ഷ്യപെട്ടകം സ്ഥാപിക്കപ്പെട്ടതിനു
ശേഷം യഹോവയുടെ ആലയത്തിലെ കൂടാര
ത്തിൽ ഗാനങ്ങളുടെ ചുമതലക്കാരായി ദാവീദ്
തെരഞ്ഞെടുത്തവർ ഇവരാണ്. 32വിശുദ്ധകൂടാ
രത്തിൽ ഗാനമാലപിച്ചുകൊണ്ട് അവർ ശുശ്രൂ
ഷ നടത്തി. വിശുദ്ധകൂടാരത്തിന് സമ്മേളനക്കൂ
ടാരമെന്നും പേരുണ്ട്. ശലോമോൻ യെരൂശലേ
മിൽ യഹോവയുടെ ആലയം പണിയുംവരെ
അവർ അവിടെ ശുശ്രൂഷ നടത്തി. അവർക്കു
നൽകപ്പെട്ടിരുന്ന ചട്ടങ്ങൾ പിന്തുടർന്നാണ്
അവർ ശുശ്രൂഷ നടത്തിയത്.
33ഗാനശുശ്രൂഷ നടത്തിയവരുടെയും അവ
രുടെ പുത്രന്മാരുടെയും പേരുകൾ ഇവയാണ്:
കെഹാത്യ കുടുംബത്തിന്റെ പിൻഗാമികൾ:
ഗായകനായ ഹേമാൻ. യോവേലിന്റെ പുത്ര
നായിരുന്നു ഹേമാൻ. യോവേൽ ശമൂവേലി
ന്റെ പുത്രൻ. 34ശമൂവേൽ എൽക്കാനയുടെ
പുത്രൻ. എൽക്കാനാ യെരോഹാമിന്റെ
പുത്രൻ. യെരോഹാം എലീയേലിന്റെ പുത്രൻ.
എലീയേൽ തോഹയുടെ പുത്രൻ. 35തോഹസൂ
ഫിന്റെ പുത്രൻ. സൂഫ് എൽക്കാനയുടെ
പുത്രൻ. എൽക്കാനാ മഹത്തിന്റെ പുത്രൻ.
മഹത്ത് അമാസായിയുടെ പുത്രൻ. 36അമാ
സായി എൽക്കാനയുടെ പുത്രൻ. എൽക്കാനാ
യോവേലിന്റെ പുത്രൻ. യോവേൽ അസര്യാ
വിന്റെ പുത്രൻ. അസര്യാവ് സെഫന്യാ
വിന്റെ പുത്രൻ. 37സെഫന്യാവ് തഹത്തിന്റെ
പുത്രൻ. തഹത്ത് അസ്സീരിന്റെ പുത്രൻ.
അസ്സീർ എബ്യാസാഫിന്റെ പുത്രൻ. എബ്യാ
സാഫ് കോരഹിന്റെ പുത്രൻ. 38കോരഹ് യിസ്
ഹാരിന്റെ പുത്രൻ. യിസ്ഹാർ കെഹാത്തി

ൻെറ പുത്രൻ. കെഹാത്ത് ലേവിയുടെ പുത്രൻ.
ലേവി യിസ്രായേലിൻെറ പുത്രൻ.
39ആസാഫ് ഹേമാൻെറ ചാർച്ചക്കാരനായി
രുന്നു. ഹേമാൻെറ വലതു വശത്തായിരുന്നു
ആസാഫ് ശുശ്രൂഷ നടത്തിയിരുന്നത്. ബേരെ
ഖ്യാവിൻെറ പുത്രനായിരുന്നു ആസാഫ്. ബേ
രെഖ്യാവ് ശിമെയയുടെ പുത്രൻ. 40ശിമെയാ
മീഖായേലിൻെറ പുത്രൻ. മീഖായേൽ ബയശേ
യാവിൻെറ പുത്രൻ. ബയശേയാവ് മൽക്കി
യുടെ പുത്രൻ. 41മൽക്കി എത്നിയുടെ പുത്രൻ.
എത്നി സേരഹിൻെറ പുത്രൻ. സേരഹ് അദായാ
വിൻെറ പുത്രൻ. 42അദായാവ് ഏഥാൻെറ
പുത്രൻ. ഏഥാൻ സിമ്മയുടെ പുത്രൻ. സിമ്മാ
ശിമെയിയുടെ പുത്രൻ. 43ശിമെയി യഹത്തി
ൻെറ പുത്രൻ, യഹത്ത് ഗേർശോമിൻെറ
പുത്രൻ, ഗേർശോം ലേവിയുടെ പുത്രൻ.
44മെരാരിയുടെ പിൻഗാമികൾ ഹേമാൻെറ
യും ആസാഫിൻെറയും ചാർച്ചക്കാരായിരുന്നു.
ഹേമാൻെറ ഇടതു വശത്തെ ഗായകസംഘമാ
യിരുന്നു അവർ. ഏഥാൻ കീശിയുടെ പുത്രൻ.
കീശി അബ്ദിയുടെ പുത്രൻ. അബ്ദി, മല്ലൂക്കി
ൻെറ പുത്രൻ. 45മല്ലൂക്ക് ഹശബ്യാവിൻെറ പു
ത്രൻ. ഹശബ്യാവ് അമസ്യാവിൻെറ പുത്രൻ.
അമസ്യാവ് ഹിൽക്കീയാവിൻെറ പുത്രൻ.
46ഹിൽക്കീയാവ് അംസിയുടെ പുത്രൻ. അംസി
ബാനിയുടെ പുത്രൻ. ബാനിശാമെരിൻെറ
പുത്രൻ. 47ശാമെർ മഹ്ളിയുടെ പുത്രൻ. മഹ്ളി
മൂശിയുടെ പുത്രൻ. മൂശി മെരാരിയുടെ
പുത്രൻ. മെരാരി ലേവിയുടെ പുത്രൻ.
48ലേവിയുടെ ഗോത്രക്കാരായിരുന്നു ആസാ
ഫിൻെറയും ഹേമാൻെറയും സഹോദരന്മാർ.
ലേവിയുടെ ഗോത്രക്കാരെ ലേവ്യർ എന്നും
വിളിച്ചിരുന്നു. വിശുദ്ധകൂടാരത്തിൽ ജോലി
ചെയ്യുവാൻ തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു
ലേവ്യർ. വിശുദ്ധകൂടാരമായിരുന്നു ദൈവത്തി
ൻെറ വസതി. 49എന്നാൽ ഹോമയാഗങ്ങളുടെ
യും ധൂപങ്ങളുടെയും യാഗപീഠങ്ങളിൽ ധൂപ
ങ്ങൾ കത്തിക്കാൻ അഹരോൻെറ പിൻഗാമി
കൾ മാത്രമേ അനുവദിക്കപ്പെട്ടിരുന്നുള്ളൂ. ദൈവ
ത്തിൻെറ ആലയത്തിലെ അതിവിശുദ്ധസ്ഥല
ത്തെ എല്ലാ ജോലികളും ചെയ്തിരുന്നത് അഹ
രോൻെറ പിൻഗാമികളായിരുന്നു. യിസ്രായേൽ
ജനതയെ ശുദ്ധീകരിക്കുന്നതിനുള്ള ആചാര
ങ്ങൾ അനുഷ്ഠിച്ചിരുന്നതും അവരായിരുന്നു.
മോശെ കല്പിച്ച എല്ലാ നിയമങ്ങളും ചട്ടങ്ങളും
അവർ അനുസരിച്ചു. മോശെ ദൈവത്തിൻെറ
ദാസനായിരുന്നു.

## അഹരോൻെറ പിൻഗാമികൾ

50ഇവരായിരുന്നു അഹരോൻെറ പുത്രന്മാർ:
എലെയാസാർ അഹരോൻെറ പുത്രൻ. ഫീനെ
ഹാസ് എലെയാസാരിൻെറ പുത്രൻ. അബീശൂ
വാ ഫീനെഹാസിൻെറ പുത്രൻ. 51ബുക്കി
അബീശൂവായുടെ പുത്രൻ. ഉസ്സി ബുക്കിയുടെ
പുത്രൻ. സെരഹ്യാവ് ഉസ്സിയുടെ പുത്രൻ. 52മെ
രായോത്ത് സെരഹ്യാവിൻെറ പുത്രൻ. അമര്യാ
വ് മെരായോത്തിൻെറ പുത്രൻ. അഹീത്തൂബ്
അമര്യാവിൻെറ പുത്രൻ. 53സാദോക്ക് അഹീതൂ
ബിൻെറ പുത്രൻ. അഹീമാസ് സാദോക്കിൻെറ
പുത്രൻ.

## ലേവ്യ ഭവനങ്ങൾ

54അഹരോൻെറ പിൻഗാമികൾ വസിച്ചി
രുന്ന സ്ഥലങ്ങൾ ഇവയാണ്. അവർക്ക് നൽക
പ്പെട്ടിരുന്ന സ്ഥലത്താണ് അവർ വസിച്ചിരു
ന്നത്. ലേവ്യർക്കു നൽകപ്പെട്ടിരുന്ന ഭൂമിയിൽ
ആദ്യപങ്കു ലഭിച്ചത് കെഹാത്യർക്കായിരുന്നു.
55ഹെബ്രോൻ പട്ടണവും അതിനുചുറ്റുമുള്ള
വയലുകളുമാണ് അവർക്കു നൽകപ്പെട്ടിരുന്നത്.
അത് യെഹൂദാപ്രദേശത്തായിരുന്നു. 56എന്നാൽ
ഹെബ്രോൻ പട്ടണത്തിനു ചുറ്റുമുള്ള ഗ്രാമ
ങ്ങളും പട്ടണങ്ങളിൽനിന്നും വളരെ അകലെ
യുള്ള വയലുകളും യെഫുന്നയുടെ പുത്രനായ
കാലേബിനായിരുന്നു നൽകിയിരുന്നത്. 57അഹ
രോൻെറ പിൻഗാമികൾക്കു ഹെബ്രോൻ നഗര
മാണ് നൽകപ്പെട്ടിരുന്നത്. ഹെബ്രോൻ സുര
ക്ഷിതത്വത്തിൻെറ നഗരമായിരുന്നു. ലിബ്നാ,
യത്ഥീർ, എസ്തെമോവയും, 58ഹീലേൻ, ദെ
ബീർ, 59ആശാൻ, യുത്താ, ബേത്ത്-ശേമെശ്
നഗരങ്ങളും അവർക്കു നൽകപ്പെട്ടിരുന്നു. എല്ലാ
നഗരങ്ങളും അവയ്ക്കുചുറ്റുമുള്ള വയലുകളും
അവർക്കു ലഭിച്ചിരുന്നു. 60ബെന്യാമീൻ ഗോത്ര
ക്കാർക്കു ഗിബെയോൻ, ഗേബാ, അല്ലേമെത്ത്,
അനാഥോത്ത് എന്നീ നഗരങ്ങൾ നൽകിയി
രുന്നു. ആ നഗരങ്ങളും അവയ്ക്കുചുറ്റുമുള്ള വയ
ലുകളും മുഴുവൻ അവർക്കു ലഭിച്ചു. കെഹാത്യ
കുടുംബങ്ങൾക്ക് പതിമൂന്നു നഗരങ്ങൾ നൽക
പ്പെട്ടിരുന്നു.
61കെഹാത്യരുടെ ബാക്കി പിൻഗാമികൾക്ക്
മനശ്ശെയുടെ പകുതി ഗോത്രക്കാരുടെ പട്ടണ
ങ്ങൾ ലഭിച്ചു. 62ഗേർശോൻെറ പിൻഗാമിക
ളായ ഗോത്രക്കാർക്ക് പതിമൂന്നു നഗരങ്ങൾ
ലഭിച്ചു. യിസ്സാഖാർ, ആശേർ, നഫ്താലി,
മനശ്ശെയുടെ ബാശാനിൽ താമസിക്കുന്നവരുടെ
ഭാഗം എന്നിവരിൽ നിന്നു ലഭിച്ചതാണ് ഈ
നഗരങ്ങൾ.
63മെരാരിയുടെ പിൻഗാമികളായ ഗോത്ര
ങ്ങൾക്ക് പന്ത്രണ്ടു നഗരങ്ങൾ ലഭിച്ചു. രൂബേൻ,
ഗാദ്, സെബൂലൂൻ എന്നീ ഗോത്രങ്ങളിൽ
നിന്നാണ് അവർക്ക് ആ നഗരങ്ങൾ ലഭിച്ചത്.
നറുക്കെടുപ്പിലൂടെയാണ് അവർക്ക് ആ നഗര
ങ്ങൾ ലഭിച്ചത്. 64അതിനാൽ യിസ്രായേലുകാർ
ആ പട്ടണങ്ങളും വയലുകളും ലേവ്യർക്കു
നൽകി. 65യെഹൂദാ, ശിമെയോൻ, ബെന്യാമീൻ
ഗോത്രക്കാരിൽ നിന്നാണ് ആ നഗരങ്ങൾ. ഏതു
ലേവ്യകുടുംബത്തിന് ഏതു നഗരമെന്ന് അവർ
നറുക്കെടുപ്പിലൂടെ നിശ്ചയിച്ചു.
66എഫ്രയീംഗോത്രക്കാർ ചില കെഹാത്യ
കുടുംബങ്ങൾക്ക് ഏതാനും പട്ടണങ്ങൾ നൽകി.
നറുക്കെടുപ്പിലൂടെയാണ് അവർ ആ പട്ടണ
ങ്ങൾ തെരഞ്ഞെടുത്തത്. 67ശെഖേംനഗരം അവ
ർക്കു നൽകപ്പെട്ടു. ശെഖേം ഒരു സുരക്ഷാ നഗര
മായിരുന്നു. ഗേസെർ, 68യൊക്മെയാം, ബേത്ത്-
ഹോരോൻ 69അയ്യാലോൻ, ഗത്ത്-രിമ്മോൻ
എന്നീ പട്ടണങ്ങളും അവർക്കു നൽകപ്പെട്ടു.
എഫ്രയീമിലെ മലമ്പ്രദേശത്തായിരുന്നു ആ
പട്ടണങ്ങൾ. 70മനശ്ശെയുടെ പകുതി ഗോത്രക്കാ
രിൽനിന്നും യിസ്രായേലുകാർ ആനേർ, ബിലെ
യാം എന്നീ പട്ടണങ്ങൾ കെഹാത്യകുടുംബ
ങ്ങൾക്കു നൽകി.

## മറ്റു ലേവ്യകുടുംബക്കാർക്കും ഭവനങ്ങൾ

71ഗേർശോൻ കുടുംബങ്ങൾക്ക് മനശ്ശെയുടെ
പകുതി ഗോത്രക്കാരിൽനിന്നും ബാശാൻ അശ്
തരോത് പ്രദേശത്തുള്ള ഗോലാൻ പട്ടണങ്ങൾ
ലഭിച്ചു. 72-73ഗേർശോൻ കുടുംബങ്ങൾക്ക്
കേദെശ്, ദാബെരത്ത്, രാമോത്ത്, ഗന്നിം എന്നീ
പട്ടണങ്ങൾ യിസ്സാഖാരിൻെറ ഗോത്രക്കാരിൽ

നിന്നും കിട്ടി. ആ പട്ടണങ്ങൾക്കടുത്തുള്ള വയ
ലുകളും അവർക്കു ലഭിച്ചു.
74-75ഗേർശോൻ കുടുംബങ്ങൾക്ക് മാശാൽ,
അബ്ദോൻ, ഹൂക്കോക്ക്, രെഹോബ് എന്നീ
പട്ടണങ്ങൾ ആശേരിന്റെ ഗോത്രക്കാരിൽ
നിന്നും ഗേർശോൻ കുടുംബക്കാർക്ക് ലഭിച്ചു.
76ഗേർശോൻ കുടുംബക്കാർക്ക് ഗലീലയിലെ
കേദെശ്, ഹമ്മോൻ, കിര്യഥയീം എന്നീ സ്ഥല
ങ്ങൾ നഫ്താലിയുടെ ഗോത്രക്കാരിൽനിന്നും
ലഭിച്ചു. ആ പട്ടണങ്ങൾക്കടുത്തുള്ള വയലു
കളും അവർക്കു ലഭിച്ചു.
77ബാക്കിയുള്ള ലേവ്യർ മെരാരി കുടുംബങ്ങ
ളായിരുന്നു. സെബൂലൂൻ ഗോത്രക്കാരിൽ
നിന്നും അവർക്ക് യൊകനീം, കർത്താ, രിമ്മോ
നോ, താബോർ എന്നീ പട്ടണങ്ങൾ ലഭിച്ചു.
ആ പട്ടണങ്ങൾക്കടുത്തുള്ള വയലുകളും അവർ
ക്ക് ലഭിച്ചു.
78-79മെരാരി കുടുംബക്കാർക്ക് മരുഭൂമിയിലെ
ബേസെർ, യഹസാ, കെദേമോത്ത്, മേഫാത്ത്
എന്നീപട്ടണങ്ങൾ ലഭിച്ചു. യോർദ്ദാൻ നദി
യുടെ കിഴക്കേക്കരയിൽ യെരീഹോ നഗര
ത്തിനു കിഴക്കു വസിച്ചിരുന്ന രൂബേൻ ഗോത്ര
ക്കാരിൽ നിന്നാണ് അവർക്ക് ഈ ദേശം ലഭി
ച്ചത്. ഈ മെരാരി കുടുംബങ്ങൾക്ക് ആ പട്ടണ
ങ്ങൾക്കടുത്തുള്ള വയലുകളും ലഭിച്ചു.
80-81ഗിലെയാദിലെ രാമോത്ത്, മഹനയീം,
ഹെശ്ബോൻ, യാസേർ എന്നീ പട്ടണങ്ങളും
മെരാരികുടുംബക്കാർക്ക് ഗാദുഗോത്രക്കാരിൽ
നിന്നും ലഭിച്ചു. ആ പട്ടണങ്ങൾക്കു ചുറ്റുമുള്ള
വയലുകളും അവർക്കു ലഭിച്ചു.

### യിസ്സാഖാരിന്റെ പിൻഗാമികൾ

7 യിസ്സാഖാരിനു നാലു പുത്രന്മാരുണ്ടായി
രുന്നു. തോലാ, പൂവാ, യാശൂബ്, ശിമ്രോൻ
എന്നായിരുന്നു അവരുടെ പേരുകൾ.
2ഉസ്സി, രെഫായാവ്, യെരിയേൽ, യഹ്മായി,
യിബ്സാം, ശെമൂവേൽ എന്നിവർ തോലയുടെ
പുത്രന്മാർ. അവരെല്ലാം തങ്ങളുടെ കുടുംബ
നേതാക്കന്മാരായിരുന്നു. അവരും അവരുടെ
പിൻഗാമികളും ശക്തരായ പടയാളികളായി
രുന്നു. അവരുടെ കുടുംബങ്ങൾ വളർന്നു. ദാവീദ്
രാജാവാകുന്ന കാലംവരെ സമർത്ഥരായ ഇരു
പത്തീരായിരംപേർ അതിലുണ്ടായിരുന്നു.
3യിസ്രഹ്യാവ് ഉസ്സിയുടെ പുത്രൻ. മീഖാ
യേൽ, ഓബദ്യാവ്, യോവേൽ, യിശ്യാവ് എന്നി
വർ യിസ്രാഹ്യാവിന്റെ പുത്രന്മാർ. അവരഞ്ചു
പേരും തങ്ങളുടെ കുടുംബങ്ങളുടെ തലവന്മാരാ
യിരുന്നു. 4അവർക്ക് യുദ്ധസന്നദ്ധരായ മുപ്പ
ത്താറായിരം ഭടന്മാരുണ്ടെന്ന് അവരുടെ കുടുംബ
ചരിത്രം പറയുന്നു. അവർക്ക് ധാരാളം ഭാര്യ
മാരും കുട്ടികളുമുണ്ടായിരുന്നതിനാൽ വലിയ
കുടുംബമായിരുന്നു അവരുടേത്.
5യിസ്സാഖാരിന്റെ മുഴുവൻ ഗോത്രങ്ങളിലു
മായി എൺപത്തേഴായിരം ശക്തരായ പടയാ
ളികളുണ്ടെന്ന് കുടുംബ ചരിത്രം കാണിക്കുന്നു.

### ബെന്യാമീന്റെ പിൻഗാമികൾ

6ബെന്യാമീന് മൂന്നു പുത്രന്മാർ. ബേല, ബേ
ഖെർ, യെദിയയേൽ എന്നിവർ.
7ബേലായ്ക്കു അഞ്ചു പുത്രന്മാർ. എസ്
ബോൻ, ഉസ്സി, ഉസ്സീയേൽ, യെരിമോത്ത്, ഈരി
എന്നിവർ. അവർ തങ്ങളുടെ കുടുംബനാഥന്മാ
രായിരുന്നു. അവർക്ക് ഇരുപത്തീരായിരത്തി
മുപ്പത്തിനാല് ഭടന്മാരുണ്ടായിരുന്നുവെന്ന് അവ
രുടെ കുടുംബചരിത്രം പറയുന്നു.
8സെമീരാ, യോവാശ്, എലീയേസെർ,
എല്യോവേനായി, ഒമ്രി, യെരേമോത്ത്, അബീ
യാവ്, അനാഥോത്ത്, ആലേമെത്ത് എന്നിവർ
ബേഖെരിന്റെ പുത്രന്മാർ. അവരെല്ലാവരും
ബേഖെരിന്റെ പുത്രന്മാരായിരുന്നു. 9കുടുംബ
നാഥന്മാർ ആരാണെന്ന് കുടുംബചരിത്രം പറ
യുന്നുണ്ട്. അവരുടെ കുടുംബചരിത്രമനുസരിച്ച്
അവരുടെ സൈന്യസംഖ്യ ഇരുപതിനായി
രത്തി ഇരുന്നൂറാണ്.
10ബിൽഹാൻ യെദീയയേലിന്റെ പുത്രൻ.
യെവൂശ്, ബെന്യാമീൻ, ഏഹൂദ്, കെനയനാ,
സേഥാൻ, തർശീശ്, അഹീശാഹർ എന്നിവർ
ബിൽഹാന്റെ പുത്രന്മാർ. 11യെദീയയേലി
ന്റെ പുത്രന്മാരെല്ലാം തങ്ങളുടെ കുടുംബനാഥ
ന്മാരായിരുന്നു. യുദ്ധസന്നദ്ധരായ പതിനേഴാ
യിരത്തി ഇരുന്നൂറ് ഭടന്മാർ അവർക്കുണ്ടായി
രുന്നു.
12ശുപ്പീയരും ഹുപ്പീയരുമായിരുന്നു ഈരി
ന്റെ പിൻഗാമികൾ. ഹൂശിം അഹേരിന്റെ
പുത്രൻ.

### നഫ്താലിയുടെ പിൻഗാമികൾ

13യഹ്സീയേൽ, ഗൂനി, യേസെർ, ശല്ലൂം
എന്നിവർ ബിൽഹയിൽ നഫ്താലിയുടെ
പുത്രന്മാർ.

### മനശ്ശെയുടെ പിൻഗാമികൾ

14മനശ്ശെയുടെ പിൻഗാമികൾ ഇവരാണ്:
മനശ്ശെയ്ക്കും അയാളുടെ അരാമ്യക്കാരിയായ
ദാസിയ്ക്കും അസ്രീയേൽ എന്നൊരു പുത്രനു
ണ്ടായിരുന്നു. മാഖീരും അവരുടെ പുത്രനായി
രുന്നു. മാഖീർ ഗിലെയാദിന്റെ പിതാവ്. 15ഹൂ
പ്പീയരിൽനിന്നും ശൂപ്പീയരിൽനിന്നും മാഖീർ
ഒരു സ്ത്രീയെ വിവാഹം കഴിച്ചു. മാഖീറിന്റെ
സഹോദരിയുടെ പേര് മയഖാ എന്നായിരുന്നു.
ശെലോഫെഹാദ് എന്നായിരുന്നു അവളുടെ
പേര്. അവൾക്കു പുത്രിമാർ മാത്രമേ ഉണ്ടായിരു
ന്നുള്ളൂ.
16മാഖീരിന്റെ സഹോദരി മയഖായ്ക്കു ഒരു
പുത്രനുണ്ടായിരുന്നു. മയഖാ ആ പുത്രന്
പേരെശ് എന്നു പേരിട്ടു. ഗേരെശ് എന്നായി
രുന്നു പേരെശിന്റെ സഹോദരന്റെ പേര്.
ഊലാമും രേക്കെമും ഗേരെശിന്റെ പുത്രന്മാർ.
17ബെദാൻ ഊലാമിന്റെ പുത്രൻ. ഗിലെയാ
ദിന്റെ പിൻഗാമികൾ ഇവരായിരുന്നു. ഗിലെ
യാദ് മാഖീരിന്റെ പുത്രൻ. മാഖീർ മനശ്ശെ
യുടെ പുത്രൻ. 18മാഖീരിന്റെ സഹോദരി
ഹമ്മോലേഖെത്തിന് ഇശ്-ഹോദ്, അബീയേ
സെർ, മഹ്ലാ എന്നിവർ പുത്രന്മാർ.
19അഹ്യാൻ, ശേഖെം, ലിക്കെഹി, അനീയാം
എന്നിവർ ശെമീദയുടെ പുത്രന്മാർ.

### എഫ്രയീമിന്റെ പിൻഗാമികൾ

20എഫ്രയീമിന്റെ പിൻഗാമികളുടെ പേരു
കൾ ഇവയായിരുന്നു. ശൂഥേലഹ് എഫ്രയീ
മിന്റെ പുത്രൻ. ശൂഥേലഹിന്റെ പുത്രൻ
ബേരെദ്. ബേരെദിന്റെ പുത്രൻ തഹത്ത്. തഹ
ത്തിന്റെ പുത്രൻ എലാദാ. 21എലാദയുടെ
പുത്രൻ തഹത്ത്. തഹത്തിന്റെ പുത്രൻ
സബാദ്. സബാദിന്റെ പുത്രൻ ശൂഥേലഹ്.
ഗത്തു നഗരത്തിൽ വളർന്ന ഏതാനുംപേർ
എസെരിനെയും എലാദയെയും വധിച്ചു.

ഗത്തിലുള്ള അവരുടെ കന്നുകാലികളെയും
ആടുകളെയും മോഷ്ടിക്കാൻ എസെരും എലാ
ദയും പോയതു കൊണ്ടാണതു സംഭവിച്ചത്.
22എഫ്രയീമായിരുന്നു എസെരിന്റെയും എലാ
ദയുടെയും പിതാവ്. എസെരിന്റെയും എലാദ
യുടെയും മരണത്തിൽ എഫ്രയീം അനവധി
ദിവസം കരഞ്ഞു. എഫ്രയീമിന്റെ കുടുംബ
ക്കാർ അയാളെ സമാശ്വസിപ്പിക്കാൻ വന്നു.
23പിന്നീട് എഫ്രയീം തന്റെ ഭാര്യയുമായി
വേഴ്ചയിലേർപ്പെട്ടു. എഫ്രയീമിന്റെ ഭാര്യ
ഗർഭിണിയാവുകയും ഒരു പുത്രനെ പ്രസവി
ക്കുകയും ചെയ്തു. തന്റെ കുടുംബത്തിനെ
ന്തോ ദോഷം സംഭവിച്ചിരിക്കുന്നതിനാൽ എഫ്ര
യീം അവന് ബെരീയാവ് എന്നു പേരിട്ടു. 24ശെ
യെരാ ആയിരുന്നു എഫ്രയീമിന്റെ പുത്രി.
ശെയെരാ, താഴത്തെ ബേത്ത്-ഹോരോനും മുക
ളിലത്തെ ബേത്ത്-ഹോരോനും താഴത്തെ
ഉസ്സേൻ-ശെയെരയും മുകളിലത്തെ ഉസ്സേൻ
ശെയെരയും നിർമ്മിച്ചു.

25രേഫഹ് എഫ്രയീമിന്റെ പുത്രൻ. രേശെഫ്
രേഫഹിന്റെ പുത്രൻ. തേലഹ് രേശെഫിന്റെ
പുത്രൻ. തഹൻ തേലഹിന്റെ പുത്രൻ. 26ലദാൻ
തഹന്റെ പുത്രൻ. അമ്മീഹൂദ് ലദാന്റെ
പുത്രൻ. എലീശാമാ അമ്മീഹൂദിന്റെ പുത്രൻ.
27നൂൻ എലീശാമായുടെ പുത്രൻ. യോശുവ
നൂന്റെ പുത്രൻ.

28എഫ്രയീമിന്റെ പിൻഗാമികൾ വസിച്ച
നഗരങ്ങൾ: ബേഥേലും അതിനടുത്തുള്ള ഗ്രാമ
ങ്ങളും നയരാൻവരെയും കിഴക്ക്, ഗേസെരും
അതിനടുത്തുള്ള ഗ്രാമങ്ങളും പടിഞ്ഞാറ് ശെ
ഖേമും അതിനടുത്ത് ഐയാവരെയുള്ള ഗ്രാമ
ങ്ങളും അതിനടുത്തുള്ള ഗ്രാമങ്ങളും. 29മനശ്ശെ
യുടെ ദേശത്തിന്റെ അതിർത്തിയിൽ ബേത്ത്-
ശെയാൻ, താനാക്ക്, മെഗിദ്ദോവ്, ദോർപട്ടണ
ങ്ങളും അവയ്ക്കടുത്തുള്ള ഗ്രാമങ്ങളും ആയി
രുന്നു. യോസേഫിന്റെ പിൻഗാമികൾ ആ
പട്ടണങ്ങളിൽ വസിച്ചു. യിസ്രായേലിന്റെ
പുത്രനായിരുന്നു യോസേഫ്.

### ആശേരിന്റെ പിൻഗാമികൾ

30യിമ്നാ, യിശ്വാ, യിശ്വി, ബെരീയാവ്
എന്നിവർ ആശേരിന്റെ പുത്രന്മാർ. സേരഹ്
അവരുടെ സഹോദരി. 31ഹേബെർ മൽക്കീയേൽ
എന്നിവർ ബെരീയാവിന്റെ പുത്രന്മാർ. മൽ
ക്കീയേൽ ബിർസയീത്തിന്റെ പിതാവ്.

32യഫ്ലേത്ത്, ശേമേർ, ഹോഥാം, അവരുടെ
സഹോദരി ശൂവാ എന്നിവരുടെ പിതാവ്
ഹേബെർ 33പാസാക്, ബിംഹാൽ, അശ്വാത്ത്
എന്നിവരായിരുന്നു യഫ്ലേത്തിന്റെ പുത്രന്മാർ.
34അഹീ, രൊഹ്ഗാ, യെഹുബ്ബാ അരാം എന്നി
വർ ശേമേരിന്റെ പുത്രന്മാർ.

35ഹേലെം എന്നായിരുന്നു ശേമേരിന്റെ
സഹോദരന്റെ പേര്. സോഫഹ്, യിമ്നാ,
ശേലെശ്, ആമാൽ എന്നിവർ ഹേലെമിന്റെ
പുത്രന്മാർ. 36സൂഹ, ഹർന്നേഫെർ, ശൂവാൽ,
ബേരി, യിമ്രാ, 37ബേസെർ, ഹോദ്, ശമ്മാ, ശി
ൽശാ, യിഥ്രാൻ, ബെയേരാ എന്നിവർ സോഫ
ഹിന്റെ പുത്രന്മാർ.

38യെഫുന്നെ, പിസ്പാ, അരാ എന്നിവർ
യേഥെരിന്റെ പുത്രന്മാർ. 39ആരഹ്, ഹന്നീ
യേൽ, രിസ്യാ എന്നിവർ ഉല്ലയുടെ പുത്രന്മാർ.
40ഇവരെല്ലാവരും ആശേരിന്റെ പിൻഗാമി
കൾ. അവർ തങ്ങളുടെ കുടുംബനാഥന്മാരായി
രുന്നു. അവർ നല്ല മനുഷ്യരും പടയാളികളും
മഹാനേതാക്കന്മാരുമായിരുന്നു. യുദ്ധസന്നദ്ധ
രായ ഇരുപത്താറായിരം പേർ അവരിലു
ണ്ടെന്ന് അവരുടെ കുടുംബചരിത്രം പറയുന്നു.

### ശൌൽരാജാവിന്റെ കുടുംബചരിത്രം

8 ബെന്യാമീൻ ബേലയുടെ പിതാവ്. ബേലാ
ബെന്യാമീന്റെ ആദ്യ പുത്രൻ. അശ്ബേൽ
ബെന്യാമീന്റെ രണ്ടാമത്തെ പുത്രൻ. അഹ്രഹ്
ബെന്യാമീന്റെ മൂന്നാമത്തെ പുത്രൻ. 2നോഹാ
ബെന്യാമീന്റെ നാലാമത്തെ പുത്രനും, രഫാ
ബെന്യാമീന്റെ അഞ്ചാമത്തെ പുത്രനും.

3-5അദ്ദാർ, ഗേരാ, അബീഹൂദ്, അബീശൂവാ,
നയമാൻ, അഹോഹ്, ഗേരാ, ശെഫൂഫാൻ, ഹൂ
രാം എന്നിവർ ബേലയുടെ പുത്രന്മാർ.

6-7ഇവരായിരുന്നു ഏഹൂദിന്റെ പിൻഗാമി
കൾ. അവർ ഗേബയിൽ തങ്ങളുടെ കുടുംബ
നാഥന്മാരായിരുന്നു. അവർ തങ്ങളുടെ വീടു
കൾവിട്ട് മാനഹത്തിലേക്കു ഓടിക്കപ്പെട്ടു. നയ
മാൻ, അഹീയാവ്, ഗേരാ എന്നിവർ ഏഹൂ
ദിന്റെ പുത്രന്മാരായിരുന്നു. ഗേരാ അവരെ
തങ്ങളുടെ വീടുകളിൽനിന്നും ഓടിച്ചു. ഹുസ്സ
യുടെയും അഹീഹൂദിന്റെയും പിതാവായി
രുന്നു ഗേരാ.

8ശഹരയീം മോവാവിലെ തന്റെ ഭാര്യമാരാ
യഹൂശീം, ബയരാ എന്നിവരെ ഉപേക്ഷിച്ചു.
അതിനുശേഷം അയാൾക്ക് മറ്റൊരു ഭാര്യയിൽ
ഏതാനും കുട്ടികളുണ്ടായി. 9-10ശഹരയീമിന്
യോബാബ്, സിബ്യാവ്, മേശാ, മൽക്കാം,
യെവൂസ്, സാഖ്യാവ്, മിർമ്മാ എന്നിവർ
തന്റെ ഭാര്യയായ ഹോദേശിൽ ജനിച്ചു. അവർ
തങ്ങളുടെ കുടുംബനാഥന്മാരായിരുന്നു. 11ശഹര
യീമിനും ഹൂശീമിനും അബീത്തൂബ്, എല്പയൽ
എന്നു പേരായ രണ്ടു പുത്രന്മാരുണ്ടായി.

12-13ഏബെർ, മീശാം, ശേമെർ, ബെരീയാവ്
ശേമാ എന്നിവർ എല്പയിലിന്റെ പുത്രന്മാർ.
ഓനോവ്, ലോദ് എന്നീ പട്ടണങ്ങളും അവയ്ക്കു
ചുറ്റുമുള്ള ചെറുപട്ടണങ്ങളും ശേമ പണിയി
ച്ചു. അയ്യാലോനിൽ വസിക്കുന്ന കുടുംബങ്ങ
ളുടെ നാഥന്മാരായിരുന്നു ബെരീയാവും ശേമ
യും. ആ പുത്രന്മാർ ഗത്തിൽ വസിച്ചിരുന്നവരെ
അവിടെ നിന്നും ഒഴിപ്പിച്ചു.

14ശാശക്, യെരേമോത്ത്, 15സെബദ്യാവ്,
അരാദ്, ഏദെർ, 16മീഖായേൽ, യിശ്പാ,
യോഹാ എന്നിവർ ബെരീയാവിന്റെ പുത്ര
ന്മാർ. 17സെബദ്യാവ്, മെശുല്ലാം, ഹിസ്കി, ഹേ
ബെർ, 18യിശ്മെരായി, യിസ്ളീയാവ് യോബാ
ബ് എന്നിവർ എല്പായലിന്റെ പുത്രന്മാർ.

19യാക്കീം, സിക്രി, സബ്ദി, 20എലിയേനായി,
സില്ലെഥായി, എലീയേൽ, 21അദായാവ്, ബെ
രായാവ്, ശിമ്രാത്ത് എന്നിവർ ശിമിയുടെ പു
ത്രന്മാർ.

22യിശ്ഫാൻ, ഏബെർ, എലീയേൽ, 23അ
ബ്ദോൻ, സിക്രി, ഹാനാൻ, 24ഹനന്യാവ്, ഏ
ലാം, അന്ഥോഥ്യാവ്, 25യിഫ്ദേയാ, പെനൂ
വേൽ എന്നിവർ ശാശക്കിന്റെ പുത്രന്മാർ. 26ശം
ശെരായി, ശെഹര്യാവ്, അഥല്യാവ്, 27യാരെ
ശ്യാവ്, എലീയാവ്, സിക്രി എന്നിവർ യെരോ
ഹാമിന്റെ പുത്രന്മാർ.

28ഇവരെല്ലാം തങ്ങളുടെ കുടുംബനാഥന്മാരാ
യിരുന്നു. നേതാക്കന്മാരെന്ന നിലയ്ക്കാണ്
അവരെ അവരുടെ കുടുംബചരിത്രത്തിൽ പട്ടി
കയിൽ ചേർത്തിട്ടുള്ളത്. അവർ യെരൂശലേ
മിൽ വസിച്ചു. 29യെയീയേൽ ആയിരുന്നു
ഗിബെയോന്റെ പിതാവ്. ഗിബെയോൻ പട്ട

ണത്തിലാണയാൾ ജീവിച്ചിരുന്നത്. യെയീയേ
ലിൻെറ ഭാര്യയുടെ പേര് മയഖാ എന്നായി
രുന്നു. 30അബ്ദോനായിരുന്നു യെയീയേലിൻെറ
മൂത്തപുത്രൻ. സൂർ, കീശ്, ബാൽ, നാദാബ്,
31ഗെദോർ, അഹ്യോ, സേഖെർ, മിക്ലോത്ത
എന്നിവരായിരുന്നു മറ്റു പുത്രന്മാർ. 32മിക്ലോത്ത
യായിരുന്നു ശിമെയയുടെ പിതാവ്. ഈ പുത്ര
ന്മാരും യെരൂശലേമിലുള്ള തങ്ങളുടെ ബന്ധു
ക്കൾക്കടുത്തായിരുന്നു വസിച്ചിരുന്നത്.

33നേർകീശിൻെറ പിതാവ്. കീശ് ശൌലി
ൻെറ പിതാവ്. ശൌൽ യോനാഥാൻ, മൽക്കീ
ശൂവാ, അബീനാദാബ്, എശ്-ബാൽ എന്നിവ
രുടെ പിതാവ്. 34മെരീബ്ബാൽ യോനാഥാൻെറ
പുത്രൻ. മെരീബ്ബാൽ മീഖയുടെ പിതാവ്. 35പീ
ഥോൻ, മേലെക്, തരേയ, ആഹാസ് എന്നിവർ
മീഖയുടെ പുത്രന്മാർ.

36ആഹാസ് യഹോവദ്ദയുടെ പിതാവ്.
യഹോവദ്ദാ അലേമെത്ത്, അസ്മാവെത്ത്,
സിമ്രി എന്നിവരുടെ പിതാവ്. സിമ്രി മോസ
യുടെ പിതാവ്. 37മോസാ ബിനയയുടെ പിതാ
വ്. രാഫാ. ബിനയയുടെ പുത്രൻ. എലാസാ
രാഫായുടെ പുത്രൻ. ആസേൽ എലാസയുടെ
പുത്രൻ.

38ആസേലിന് ആറു പുത്രന്മാർ. അസ്രീക്കാം,
ബൊഖ്രൂം, യിശ്മായേൽ, ശെര്യാവ്, ഓബ
ദ്യാവ്, ഹാനാൻ എന്നിവർ. ഇവരെല്ലാം ആസേ
ലിൻെറ പുത്രന്മാരായിരുന്നു.

39ഏശെക്ക് ആയിരുന്നു ആസേലിൻെറ
സഹോദരൻ. ഏശെക്കിൻെറ പുത്രന്മാർ: ഊലാം
ഏശെക്കിൻെറ മൂത്തപുത്രൻ. യെവൂശ് ഏശെ
ക്കിൻെറ രണ്ടാമത്തെ പുത്രൻ. എലീഫേലെത്ത്
ഏശെക്കിൻെറ മൂന്നാമത്തെ പുത്രൻ. 40ഊലാ
മിൻെറ പുത്രന്മാർ വില്ലാളികളായ ശക്തരായ
ഭടന്മാരായിരുന്നു. അവർക്ക് അനേകം പുത്ര
ന്മാരും പൌത്രന്മാരും ഉണ്ടായിരുന്നു. ആകെക്കൂടി
നൂറ്റമ്പത് പുത്രപൌത്രന്മാർ. ഇവരെല്ലാവരും
ബെന്യാമീൻെറ പിൻഗാമികളായിരുന്നു.

9 എല്ലാ യിസ്രായേലുകാരുടെയും പേരുകൾ
അവരുടെ കുടുംബചരിത്രങ്ങളിലെ പട്ടിക
യിൽ ചേർത്തിട്ടുണ്ട്. ആ കുടുംബചരിത്രങ്ങൾ
‘യിസ്രായേൽ രാജാക്കാന്മാരുടെ ചരിത്രം’ എന്ന
പുസ്തകത്തിൽ ചേർത്തിട്ടുണ്ട്.

### യെരൂശലേമുകാർ

യെഹൂദയിലെ ജനങ്ങൾ തടവുകാരാക്കപ്പെ
ടുകയും ബാബിലോണിലേക്കു അയയ്ക്കപ്പെ
ടുകയും ചെയ്തു. അവർ ദൈവത്തോടു വിശ്വ
സ്തരല്ലായിരുന്നതിനാലാണ് ആ സ്ഥലത്തേക്കു
മാറ്റപ്പെട്ടത്. 2മടങ്ങിവന്ന് തങ്ങളുടെ സ്വന്തം
നാട്ടിൽ വസിച്ച ആദ്യജനത യിസ്രായേലു
കാർ, പുരോഹിതർ, ലേവ്യർ, ആലയത്തിലെ
ഭൃത്യന്മാർ എന്നിവരായിരുന്നു.

3യെഹൂദാ, ബെന്യാമീൻ, എഫ്രയീം, മനശ്ശെ
എന്നീ ഗോത്രങ്ങളിൽ നിന്ന് യെരൂശലേമിൽ
വസിച്ചിരുന്നവർ ഇവരൊക്കെയാണ്:

4ഊഥായി അമ്മീഹൂദിൻെറ പുത്രൻ. അമ്മീ
ഹൂദ് ഒമ്രിയുടെ പുത്രൻ. ഒമ്രി ഇമ്രിയുടെ
പുത്രൻ. ഇമ്രി ബാനിയുടെ പുത്രൻ. ബാനി
പേരെസിൻെറ ഒരു പിൻഗാമി. പേരെസ് യെ
ഹൂദയുടെ പുത്രൻ. 5യെരൂശലേമിൽ വസിച്ചി
രുന്ന ശീലോന്യർ: മൂത്ത പുത്രനായ അസാ
യാവും അയാളുടെ പുത്രന്മാരും.

6യെരൂശലേമിൽ വസിച്ചിരുന്ന സേരഹ്യർ:
യെയൂവേലും അവരുടെ ചാർച്ചക്കാരും. ആകെ
അറുന്നൂറ്റി തൊണ്ണൂറുപേർ. 7യെരൂശലേമിൽ
വസിച്ചിരുന്ന ബെന്യാമീൻഗോത്രക്കാർ: സല്ലൂ
മെശുല്ലാമിൻെറ പുത്രൻ. മെശുല്ലാം ഹോദവ്യാ
വിൻെറ പുത്രൻ. ഹോദവ്യാവ് ഹസ്സെനൂവ
യുടെ പുത്രൻ. 8യിബ്നെയാവ് യെരോഹാമി
ൻെറ പുത്രൻ. ഏല ഉസ്സിയുടെ പുത്രൻ. ഉസ്സി
മിക്രിയുടെ പുത്രൻ. മെശുല്ലാം ശെഫത്യാവി
ൻെറ പുത്രൻ. ശെഫത്യാവ് രെയൂവേലിൻെറ
പുത്രൻ. രെയൂവേൽ യിബ്നെയാവിൻെറ
പുത്രൻ. 9ബെന്യാമീൻ കുടുംബത്തിൻെറ ചരി
ത്രമനുസരിച്ച് യെരൂശലേമിൽ തൊള്ളായിരത്തി
അൻപത്താറുപേർ വസിച്ചിരുന്നു. ഇവരെല്ലാം
തങ്ങളുടെ കുടുംബനാഥന്മാരായിരുന്നു.

10യെരൂശലേമിൽ ജീവിച്ചിരുന്ന പുരോഹിത
ന്മാർ ഇവരാണ്. യെദയാവ്, യെഹോയാരീബ്,
യാഖീൻ, 11അസര്യാവ്. അസര്യാവ് ഹിൽക്കീ
യാവിൻെറ പുത്രൻ. ഹിൽക്കീയാവ് മെശുല്ലാമി
ൻെറ പുത്രൻ. മെശുല്ലാം സാദോക്കിൻെറ
പുത്രൻ. സാദോക്ക് മെരായോത്തിൻെറ പുത്രൻ.
മെരായോത്ത് അഹീത്തൂബിൻെറ പുത്രൻ.
അഹീത്തൂബ് ആയിരുന്നു ദൈവത്തിൻെറ ആല
യത്തിലെ പ്രധാന ചുമതലക്കാരൻ. 12യെരോ
ഹാമിൻെ പുത്രൻ അദായാവും ഉണ്ടായിരുന്നു.
യെരോഹാം പശ്ഹൂരിൻെറ പുത്രൻ. പശ്ഹൂർ
മൽക്കീയാവിൻെറ പുത്രൻ. അദീയേലിൻെറ
പുത്രനായ മയശായിയും ഉണ്ടായിരുന്നു. അദീ
യേൽ യഹ്സേരയുടെ പുത്രൻ. യഹ്സേര
മെശുല്ലാമിൻെറ പുത്രൻ. മെശുല്ലാം മെശില്ലേമി
ത്തിൻെറ പുത്രൻ. മെശില്ലേമിത്ത് ഇമ്മേ
രിൻെറ പുത്രൻ.

13ആയിരത്തി എഴുന്നൂറ്ററുപതു പുരോഹിത
ന്മാരുണ്ടായിരുന്നു. അവർ തങ്ങളുടെ കുടുംബ
നാഥന്മാരായിരുന്നു. ദൈവത്തിൻെറ ആലയ
ത്തിലെ ശുശ്രൂഷകളുടെ ചുമതലക്കാരായിരുന്നു
അവർ.

14യെരൂശലേമിൽ വസിച്ചിരുന്ന ലേവ്യഗോ
ത്രക്കാർ: ഹശ്ശൂബിൻെറ പുത്രൻ ശെമയ്യാവ്.
ഹശ്ശൂബ് അസ്രീക്കാമിൻെറപുത്രൻ. അസ്രീക്കാം
ഹശബ്യാവിൻെറ പുത്രൻ. ഹശബ്യാവ് മെരാര്യ
രുടെ ഒരു പിൻഗാമി. 15ബക്ബക്കർ, ഹേറെശ്,
ഗാലാൽ, മത്ഥന്യാവ് എന്നിവരും യെരൂശലേ
മിൽ ജീവിച്ചിരുന്നു. മത്ഥന്യാവ് മീഖയുടെ
പുത്രൻ. മീഖാ സിക്രിയുടെ പുത്രൻ. സിക്രി
ആസാഫിൻെറ പുത്രൻ. 16ഓബദ്യാവ് ശെമയ്യാ
വിൻെറ പുത്രൻ. ശെമയ്യാവ് ഗാലാലിൻെറ
പുത്രൻ. ഗാലാൽ യെദൂഥൂൻെറ പുത്രൻ. ആസ
യുടെ പുത്രൻ ബേരെഖ്യാവും യെരൂശലേമിൽ
താമസിച്ചിരുന്നു. ആസാ എൽക്കാനയുടെ
പുത്രൻ. എൽക്കാനാ നെതോഫാത്തിനു സമീ
പമുള്ള ചെറുപട്ടണങ്ങളിൽ വസിച്ചു.

17യെരൂശലേമിൽ വസിച്ചിരുന്ന ദ്വാരപാലക
ന്മാൻ: ശല്ലൂം, അക്കൂബ്, തൽമോൻ, അഹീമാൻ,
അവരുടെ ബന്ധുക്കൾ. ശല്ലൂം ആയിരുന്നു അവ
രുടെ നേതാവ്. 18ഇപ്പോൾ അവർ കിഴക്കെ
വശത്ത് രാജാവിൻെറ കവാടത്തിന് തൊട്ടടു
ത്തു നിൽക്കുന്നു. അവർ ലേവ്യരുടെ ഗോത്രക്കാ
രായ ദ്വാരപാലകന്മാരായിരുന്നു. 19ശല്ലൂം കോ
രേയുടെ പുത്രൻ. കോരഹ് എബ്യാസാഫിൻെറ
പുത്രൻ. എബ്യാസാഫ് കോരഹിൻെറ പുത്രൻ.
ശല്ലൂമും അവൻെറ സഹോദരന്മാരും ദ്വാരപാല
കന്മാരായിരുന്നു. അവർ കോരഹിൻെറ കുടും
ബക്കാരായിരുന്നു. വിശുദ്ധകൂടാരത്തിൻെറ
കവാടം കാക്കുകയായിരുന്നു അവരുടെ ജോലി.
അവർക്കുമുമ്പ് അവരുടെ പൂർവ്വികർ ചെയ്ത

തുപോലെ തന്നെയായിരുന്നു അവർ ആ ജോലി
നിർവ്വഹിച്ചിരുന്നത്. അവരുടെ പൂർവ്വികർക്കും
വിശുദ്ധകൂടാരത്തിന്റെ കവാടം കാക്കുന്ന
ജോലിയായിരുന്നു. 20പണ്ട് ഫീനെഹാസ്
ആയിരുന്നു ദ്വാരപാലകന്മാരുടെ ചുമതലക്കാ
രൻ. എലെയാസാരിന്റെ പുത്രനായിരുന്നു ഫീ
നെഹാസ്. യഹോവ ഫീനെഹാസിനോടു
കൂടെയുണ്ടായിരുന്നു. 21മെശേലെമ്യാവിന്റെ
പുത്രനായ സെഖര്യാവ് വിശുദ്ധകൂടാരത്തി
ന്റെ കവാടത്തിലെ ദ്വാരപാലകനായിരുന്നു.

22വിശുദ്ധ കൂടാരത്തിന്റെ കവാടം കാക്കാൻ
തെരഞ്ഞെടുക്കപ്പെട്ട ഇരുന്നൂറ്റിപ്പന്ത്രണ്ടുപേർ
ഉണ്ടായിരുന്നു. അവരുടെ പേരുകൾ അവരുടെ
ചെറുപട്ടണങ്ങളിലെ കുടുംബചരിത്രങ്ങളിൽ
രേഖപ്പെടുത്തിയിട്ടുണ്ട്. ദാവീദും ശമൂവേലും
ചേർന്നാണ് അവരെ വിശ്വസ്തരായി തെര
ഞ്ഞെടുത്തത്. 23യഹോവയുടെ ഭവനത്തി
ന്റെയും വിശുദ്ധകൂടാരത്തിന്റെയും കവാട
ങ്ങൾ കാക്കുന്നതിനുള്ള ഉത്തരവാദിത്വം കാവ
ൽക്കാർക്കും അവരുടെ പിൻഗാമികൾക്കുമായി
രുന്നു. 24കിഴക്ക്, പടിഞ്ഞാറ്, വടക്ക്, തെക്ക്
എന്നീ നാലു ദിക്കുകളിലും കവാടങ്ങളുണ്ടായി
രുന്നു. 25കാവൽക്കാരുടെ ചെറുപട്ടണങ്ങളിൽ
വസിക്കുന്ന ചാർച്ചക്കാർ ചില പ്രത്യേകാവസ
രങ്ങളിൽ അവരെ സഹായിക്കാനെത്തേണ്ടിയി
രുന്നു. ഓരോതവണയും ഏഴു ദിവസം അവർ
വന്ന് കാവൽക്കാരെ സഹായിക്കുമായിരുന്നു.
26എല്ലാ കാവൽക്കാരുടെയും നേതാക്കന്മാരായി
നാലു പാറാവുകാരുണ്ടായിരുന്നു. അവർ
ലേവ്യരായിരുന്നു. ദൈവത്തിന്റെ ആലയ
ത്തിലെ മുറികളും ഖജനാവും സൂക്ഷിക്കുന്ന
ജോലിയായിരുന്നു അവരുടേത്. 27എല്ലാ രാത്രി
യിലും അവർ ദൈവത്തിന്റെ ആലയത്തിൽ
കാവൽനിൽക്കും. എന്നും പ്രഭാതത്തിൽ ദൈവ
ത്തിന്റെ ആലയം തുറക്കുന്നജോലിയും അവരു
ടേതായിരുന്നു.

28ആലയ ശുശ്രൂഷകൾക്കുപയോഗിക്കുന്ന
പാത്രങ്ങളുടെ ചുമതല കാവൽക്കാർക്കായി
രുന്നു. അവ അകത്തേക്കു കൊണ്ടുവരുമ്പോൾ
അവർ പാത്രങ്ങൾ എണ്ണും. പുറത്തേക്കു കൊ
ണ്ടുപോകുമ്പോഴും അവർ അവ എണ്ണും. 29മറ്റു
ദ്വാരപാലകന്മാർക്ക് മരസാധനങ്ങളുടെയും
വിശുദ്ധ പാത്രങ്ങളുടെയും ചുമതലയായിരുന്നു.
മാവ്, വീഞ്ഞ്, എണ്ണ, ധൂപം, വിശിഷ്ടതൈലം
എന്നിവയുടെ ചുമതലയും അവർ വഹിച്ചു.
30എന്നാൽ വിശുദ്ധ തൈലം കൂട്ടുന്ന ചുമതല
പുരോഹിതന്മാർക്കായിരുന്നു.

31ബലികൾക്കായി ഉപയോഗിക്കുന്ന അപ്പം
ഉണ്ടാക്കുന്ന ചുമതലക്കാരനായി ലേവ്യനായ
മത്ഥിഥ്യാവ് എന്നൊരാളുണ്ടായിരുന്നു. അയാൾ
ശല്ലൂമിന്റെ മൂത്തപുത്രനായിരുന്നു. കോരഹ്
കുടുംബക്കാരനായിരുന്നു ശല്ലൂം. 32കോരഹി
ന്റെ കുടുംബക്കാരായ ദ്വാരപാലകന്മാരിൽ
ചിലർക്ക്, എല്ലാ ശബ്ബത്തിനും മേശമേൽ
വയ്ക്കാനുള്ള അപ്പമുണ്ടാക്കുന്ന ചുമതലയായി
രുന്നു. 33ഗായകരും കുടുംബനാഥന്മാരുമായ
ലേവ്യർ ആലയത്തിലെ മുറികളിൽ താമസി
ച്ചു. ആലയത്തിൽ രാത്രിയും പകലും ജോലി
കൾ ഉള്ളതിനാൽ അവർക്ക് മറ്റു ചുമതലക
ളൊന്നും കൊടുത്തിരുന്നില്ല.

34ഈ ലേവ്യരെല്ലാവരും തങ്ങളുടെ കുടുംബ
ത്തലവന്മാരായിരുന്നു. അവരുടെ കുടുംബചരി
ത്രങ്ങളിൽ അവർ കുടുംബത്തലവന്മാരായി
രുന്നു എന്നാണ് രേഖപ്പെടുത്തപ്പെട്ടിരുന്നത്.
അവർ യെരൂശലേമിൽ താമസിച്ചു.

## ശൌൽരാജാവിന്റെ കുടുംബചരിത്രം

35യെയീയേൽ ഗിബെയോന്റെ പിതാവ്.
ഗിബെയോൻ പട്ടണത്തിലായിരുന്നു യെയീ
യേൽ താമസിച്ചിരുന്നത്. മയഖാ എന്നായി
രുന്നു യെയീയേലിന്റെ ഭാര്യയുടെ പേര്.
36അബ്ദോനായിരുന്നു യെയീയേലിന്റെ മൂത്ത
പുത്രൻ. സൂർ, കീശ്, ബാൽ, നേർ, നാദാബ്,
37ഗെദോർ, അഹ്യോ, സെഖര്യാവ്, മിക്ലോത്ത്
എന്നിവരായിരുന്നു മറ്റു പുത്രന്മാർ. 38മിക്ലോ
ത്ത് ശിമെയാമിന്റെ പിതാവ്. യെയീയേ
ലിന്റെ കുടുംബം യെരൂശലേമിൽ അവരുടെ
ബന്ധുക്കളുടെ അടുത്താണ് വസിച്ചിരുന്നത്.
39നേർ കീശിന്റെ പിതാവ്. കീശ് ശൌലിന്റെ
പിതാവ്. ശൌൽ യോനാഥാന്റെയും മൽക്കീ
ശൂവയുടെയും ഏശ്-ബാലിന്റെയും പിതാവ്.

40മെരീബ്ബാൽ യോനാഥാന്റെ പുത്രൻ. മെരീ
ബ്ബാൽ മീഖയുടെ പിതാവ്. 41പീഥോൻ, മേലെ
ക്, തഹ്രേയാ, ആഹാസ് എന്നിവർ മീഖയുടെ
പുത്രന്മാർ. 42ആഹാസ് യാദാഹിന്റെ പിതാവ്.
യാദാഹ്, യാരയുടെ പിതാവ്. യാരാ അലേമെ
ത്തിന്റെയും അസ്മാവെത്തിന്റെയും സിമ്രി
യുടെയും പിതാവ്. സിമ്രി മോസയുടെ പിതാ
വ്. 43മോസ ബിനെയയുടെ പിതാവ്. രെഫ
യാവ് ബിനെയയുടെ പുത്രൻ. എലാസാരെഫ
യാവിന്റെ പുത്രൻ. ആസേൽ എലയാസാ
യുടെ പുത്രൻ. 44ആസേലിന് ആറു പുത്രന്മാരു
ണ്ടായിരുന്നു. അസ്രീക്കാം, ബൊക്രൂ, യിശ്മാ
യേൽ, ശെയര്യാവ്, ഓബദ്യാവ്, ഹാനാൻ
എന്നായിരുന്നു അവരുടെ പേരുകൾ. അവർ
ആസേലിന്റെ കുട്ടികളായിരുന്നു.

## ശൌൽരാജാവിന്റെ മരണം

10 ഫെലിസ്ത്യർ യിസ്രായേലുകാർക്കെതി
രെയുദ്ധം ചെയ്തു. യിസ്രായേലുകാർ
ഫെലിസ്ത്യരിൽനിന്നും ഓടിയകന്നു. ഗിൽ
ബോവാ പർവ്വതത്തിൽ വച്ച് അനേകം യിസ്രാ
യേലുകാർ കൊല്ലപ്പെട്ടു. 2ഫെലിസ്ത്യർ തുട
ർന്നും ശൌലിനെയും പുത്രന്മാരെയും ഓടിച്ചു.
അവർ അവരെ പിടികൂടി വധിച്ചു. ശൌലി
ന്റെ പുത്രന്മാരായ യോനാഥാൻ, അബീനാ
ദാബ്, മൽക്കീശൂവാ എന്നിവരെ ഫെലിസ്ത്യർ
വധിച്ചു. 3യുദ്ധം ശൌലിനു ചുറ്റും രൂക്ഷമായി.
വില്ലാളികൾ ശൌലിന്റെമേൽ അമ്പെയ്ത്
അയാളെ മുറിവേല്പിച്ചു.

4അപ്പോൾ ശൌൽ തന്റെ കവചവാഹക
നോടു പറഞ്ഞു, “നിന്റെ വാളൂരിയെടുത്ത്
എന്നെ കൊല്ലുക. അപ്പോൾ ആ വിദേശികൾ
വന്ന് എന്നെ മുറിപ്പെടുത്താനോ പരിഹസി
ക്കാനോ ഇടയാകില്ല.”

എന്നാൽ ശൌലിന്റെ കവചവാഹകന് ഭയ
മായിരുന്നു. അയാൾ ശൌലിനെ വധിക്കാൻ
വിസമ്മതിച്ചു. അപ്പോൾ ശൌൽ തന്റെ
സ്വന്തം വാൾകൊണ്ട് സ്വയം മരിച്ചു. അയാൾ
തന്റെ വാൾമുനയിലേക്കു വീണു മരിച്ചു.
5ശൌൽ മരിച്ചതായി കവചവാഹകൻ കണ്ടു.
അപ്പോൾ അവനും തന്നെത്തന്നെ വധിച്ചു.
അവൻ സ്വന്തം വാളിന്റെ മുനയിലേക്കു
വീഴുകയും മരിക്കുകയും ചെയ്തു. 6അങ്ങനെ
ശൌലും അയാളുടെ മൂന്നു പുത്രന്മാരും ഒരു
മിച്ചു മരിച്ചു. 7തങ്ങളുടെ സൈന്യം ഓടിപ്പോ
യതായി താഴ്‌വരയിലെ നിവാസികളെല്ലാം

കണ്ടു. ശൌലും അവന്റെ പുത്രന്മാരും മരി
ച്ചതായി അവർ കണ്ടു. അതിനാൽ അവർ
തങ്ങളുടെ പട്ടണങ്ങൾ വിട്ട് ദൂരേക്കുപോയി.
അപ്പോൾ യിസ്രായേലുകാർ ഉപേക്ഷിച്ച പട്ട
ണങ്ങളിൽ ഫെലിസ്ത്യർ പ്രവേശിച്ചു. ഫെലി
സ്ത്യർ ആ പട്ടണങ്ങളിൽ താമസമാക്കുകയും
ചെയ്തു.

8പിറ്റേന്ന് ഫെലിസ്ത്യർ മൃതദേഹങ്ങളിൽ
നിന്നും വിലപ്പിടിപ്പുള്ള സാധനങ്ങളെടുക്കാൻ
വന്നു. അവർ ശൌലിന്റെയും അയാളുടെ
പുത്രന്മാരുടെയും ശരീരങ്ങൾ ഗിൽബോവാ
പർവ്വതത്തിൽ കണ്ടു. 9ശൌലിന്റെ ശരീര
ത്തിലെ സാധനങ്ങൾ ഫെലിസ്ത്യർ കവർന്നു.
അവർ ശൌലിന്റെ തല വെട്ടിയെടുക്കുകയും
കവചം അഴിച്ചെടുക്കുകയും ചെയ്തു. ആ വാർ
ത്ത തങ്ങളുടെ വ്യാജദൈവങ്ങളെയും ജനങ്ങ
ളെയും അറിയിക്കാൻ രാജ്യമെമ്പാടും ദൂതന്മാരെ
അയച്ചു. 10ഫെലിസ്ത്യർ ശൌലിന്റെ കവചം
തങ്ങളുടെ വ്യാജദൈവങ്ങളുടെ ആലയത്തിൽ
വെച്ചു. അയാളുടെ ശിരസ്സ് അവർ ദാഗോന്റെ
ആലയത്തിലും വച്ചു.

11ഫെലിസ്ത്യർ ശൌലിനോടു ചെയ്ത
കാര്യങ്ങളെല്ലാം യാബേശ് ഗിലെയാദിലെ ജന
ങ്ങൾ കേട്ടു. 12യാബേശ് ഗിലെയാദിലെ ധൈ
ര്യവാന്മാരെല്ലാം ശൌലിന്റെയും മക്കളുടെയും
മൃതദേഹങ്ങൾ കൊണ്ടുവരാൻ പോയി. അവർ
അവരെ യാബേശ്ഗിലെ യാദിലേക്കുതിരികെ
കൊണ്ടു വന്നു. ആ ധൈര്യശാലികൾ ശൌലി
ന്റെയും പുത്രന്മാരുടെയും അസ്ഥി യാബേ
ശിലെ മരച്ചുവട്ടിൽ സംസ്കരിക്കുകയും ഏഴു
ദിവസം ഉപവസിക്കുകയും ചെയ്തു.

13യഹോവയോടു വിശ്വസ്തനല്ലായിരുന്ന
തിനാലാണ് ശൌൽ മരണ മടഞ്ഞത്. ശൌൽ
യഹോവയുടെ വാക്ക് അനുസരിച്ചില്ല. ശൌൽ
യഹോവയോടാരായേണ്ടതിനു പകരം ഒരു
വെളിച്ചപ്പാടത്തിയോടു ഉപദേശം തേടി. 14അ
തിനാലാണ് യഹോവ ശൌലിനെ വധിക്കു
കയും യിശ്ശായിയുടെ പുത്രനായ ദാവീദിന്
രാജ്യം നൽകുകയും ചെയ്തത്.

### ദാവീദ് യിസ്രായേൽരാജാവാകുന്നു

11 യിസ്രായേൽജനത മുഴുവൻ ഹെബ്രോൻ
പട്ടണത്തിൽ ദാവീദിന്റെയടുത്തു വന്നു.
അവർ ദാവീദിനോടു പറഞ്ഞു, "ഞങ്ങൾ
നിന്റെ സ്വന്തം മാംസവും രക്തവുമാകുന്നു.
2മുമ്പ് നീ ഞങ്ങളെ യുദ്ധത്തിൽ നയിച്ചു.
ശൌൽ രാജാവായപ്പോൾ പോലും നീ ഞങ്ങളെ
നയിച്ചു. യഹോവ നിന്നോടു പറഞ്ഞു,
'ദാവീദേ, നീയായിരിക്കും എന്റെ ജനതയായ
യിസ്രായേലുകാരുടെ ഇടയൻ. നീ എന്റെ ജന
തയ്ക്കുമേൽ നേതാവായിത്തീരും.'"

3യിസ്രായേലിലെ എല്ലാ നേതാക്കളും ഹെ
ബ്രോൻ പട്ടണത്തിൽ ദാവീദുരാജാവിന്റെയ
ടുത്തേക്കു വന്നു. ദാവീദ് ഹെബ്രോനിൽ യഹോ
വയുടെ മുമ്പിൽ ആ നേതാക്കളുമായി ഒരു
കരാറുണ്ടാക്കി. നേതാക്കന്മാർ ദാവീദിനെ അഭി
ഷേകം ചെയ്തു. അത് അവനെ യിസ്രായേലി
ന്റെരാജാവാക്കി. അങ്ങനെ സംഭവിക്കുമെന്ന്
യഹോവ ശമൂവേലിലൂടെ വാഗ്ദാനം ചെയ്തി
രുന്നു.

### ദാവീദ് യെരൂശലേം പിടിയ്ക്കുന്നു

4ദാവീദും എല്ലാ യിസ്രായേലുകാരും യെരൂശ
ലേമിലേക്കു പോയി. യെരൂശലേം അക്കാലത്ത്
യെബൂസ് എന്നായിരുന്നു വിളിക്കപ്പെട്ടിരുന്നത്.
ആ നഗരവാസികളെ യെബൂസ്യരെന്നും വിളി
ച്ചിരുന്നു. നഗരവാസികൾ 5ദാവീദിനോടു പറ
ഞ്ഞു, "നിനക്ക് ഞങ്ങളുടെ നഗരത്തിലേക്കു
പ്രവേശിക്കാനാവില്ല." പക്ഷേ ദാവീദ് ആ
ജനതയെ തോല്പിച്ചു. സീയോനിലെ കോട്ട
ദാവീദ് പിടിച്ചെടുത്തു. ആ സ്ഥലം ദാവീ
ദിന്റെ നഗരമായിത്തീർന്നു.

6ദാവീദു പറഞ്ഞു, "യെബൂസ്യർക്കുമേൽ
എന്റെ ആക്രമണം നയിക്കുന്നയാൾ എന്റെ
സർവ്വസൈന്യാധിപനാകും." യോവാബ് ആക്ര
മണത്തിനു നേതൃത്വം നൽകി. സെരൂയയുടെ
പുത്രനായിരുന്നു യോവാബ്. യോവാബ് സൈ
ന്യാധിപനായിത്തീർന്നു. 7അനന്തരം ദാവീദ്
കോട്ടയ്ക്കുള്ളിൽ തന്റെ വസതിയുണ്ടാക്കി.
അതിനാലാണ് അതിന് ദാവീദിന്റെ നഗരം
എന്ന് പേരിട്ടത്. 8ദാവീദ് കോട്ടയ്ക്കു ചുറ്റിലും
നഗരം പണിതു. മില്ലോ മുതൽ നഗരഭിത്തി
വരെ അയാൾ നഗരം പണിതു. നഗരത്തിന്റെ
മറ്റു ഭാഗങ്ങൾ യോവാബ് പണിതു. 9ദാവീദ്
തുടർന്നും പ്രബലനായിത്തീർന്നു. സർവ്വ
ശക്തനായ യഹോവ അയാളോടൊപ്പമുണ്ടാ
യിരുന്നു.

### ദാവീദിന്റെ സൈന്യം

10ദാവീദിന്റെ പ്രത്യേക ഭടന്മാരുടെ നായക
ന്മാരുടെ ഒരു പട്ടികയാണിത്. ദാവീദിനോ
ടൊപ്പം തന്റെ രാജ്യത്തിൽ ഈ വീരന്മാർ ശക്ത
ന്മാരായി വളർന്നു. അവരും മുഴുവൻ യിസ്രാ
യേലുകാരും ദാവീദിനെ പിന്തുണയ്ക്കുകയും
രാജാവാക്കുകയും ചെയ്തു. യഹോവ വാഗ്
ദാനം ചെയ്തതുപോലെയാണതു സംഭവിച്ചത്.

11ദാവീദിന്റെ പ്രത്യേക ശക്തരായ ഭടന്മാ
രുടെ ഒരു പട്ടിക: ഹഖമോന്യനായ യാശോബെ
യാം തേരാളികളുടെ നായകനായിരുന്നു. യാ
ശോബെയാം തന്റെ കുന്തംകൊണ്ട് ഒറ്റത്തവണ
മുന്നൂറുപേരെ വധിച്ചു.

12പിന്നെ അഹോഹാക്കാരനായ ദോദോവി
ന്റെ പുത്രൻ എലെയാസാർ. മുന്നൂറുവീരന്മാ
രിൽ ഒരാളായിരുന്നു എലെയാസാർ. 13പസ്-ദ
മ്മീമിൽ ദാവീദിനോടൊപ്പം എലെയാസാർ
ഉണ്ടായിരുന്നു. ഫെലിസ്ത്യർ ആ സ്ഥലത്ത്
ഒരു യുദ്ധത്തിനായി വന്നു. അവിടെ യവം
വിളഞ്ഞു നിൽക്കുന്ന ഒരു വയലുണ്ടായിരുന്നു.
യിസ്രായേലുകാർ ഫെലിസ്ത്യരിൽനിന്നും
പേടിച്ചോടി. 14പക്ഷേ ആ മൂന്നുവീരന്മാർ ആ
വയലിൽ നിന്നുകൊണ്ട് അവരെ നേരിട്ടു.
അവർ ഫെലിസ്ത്യരെ തോല്പിച്ചു. യഹോവ
യിസ്രായേലുകാർക്ക് ഒരു വലിയ വിജയം കൊ
ടുത്തു.

15ഒരിക്കൽ ദാവീദ് അദുല്ലാംഗുഹയിൽ ആയി
രുന്നു. ഫെലിസ്ത്യസേന താഴെ രെഫയീംതാഴ്
വരയിലും. മുപ്പതുവീരന്മാരിൽ മൂന്നുപേർ ദാ
വീദ് നിൽക്കുന്ന സ്ഥലം വരെ ഇഴഞ്ഞ് അയാ
ളോടൊപ്പം ചേർന്നു. 16മറ്റൊരിക്കൽ ദാവീദ്
കോട്ടയിലും ഒരു സംഘം ഫെലിസ്ത്യഭടന്മാർ
ബേത്ത്ലേഹെമിലുമായിരുന്നു. 17ദാവീദിന്
അയാളുടെ പട്ടണത്തിൽ നിന്ന് വെള്ളം കുടി
ക്കാൻ ദാഹമുണ്ടായി. അതിനാലയാൾ പറ
ഞ്ഞു, "ആരെങ്കിലും ബേത്ത്ലേഹെമിലെ നഗര
കവാടത്തിനടുത്തുള്ള കിണറ്റിൽനിന്നും കുറച്ചു
വെള്ളം കൊണ്ടുവന്നിരുന്നെങ്കിൽ നന്നായി
രുന്നു." ദാവീദിന് അപ്പോളത് ആവശ്യമുണ്ടാ

യിരുന്നില്ലെങ്കിലും അയാൾ അങ്ങനെ ആവശ്യ
പ്പെട്ടന്നേയുള്ളൂ.
18എന്നാൽ മൂന്നു വീരന്മാരും ഫെലിസ്ത്യ
സേനയ്ക്കിടയിലൂടെ പടവെട്ടിക്കൊണ്ടു
നീങ്ങി. അവർ ബേത്ത്ലേഹെമിലെ നഗര
കവാടത്തിനടുത്തുള്ള കിണറ്റിൽനിന്നും അല്പം
വെള്ളം ശേഖരിച്ചു. അനന്തരം മൂന്നു വീരന്മാരും
ദാവീദിനു വെള്ളം കൊണ്ടുവന്നു കൊടുത്തു.
എന്നാൽ ദാവീദ് അതു കുടിച്ചില്ല. അയാൾ
അത് യഹോവയ്ക്കുള്ള വഴിപാടായി നില
ത്തൊഴിച്ചു. 19ദാവീദു പറഞ്ഞു, “ദൈവമേ,
എനിക്കീ വെള്ളം കുടിക്കാനാവില്ല. എനി
ക്കായി ഈ വെള്ളം കൊണ്ടുവരുവാൻ ജീവൻ
പണയപ്പെടുത്തിയവരുടെ രക്തം കുടിക്കുമ്പോ
ലെയായിരിക്കും അത്.” അതിനാലാണ് ദാവീദ്
ആ വെള്ളം കുടിക്കാൻ തയ്യാറാകാഞ്ഞത്. മൂന്നു
വീരന്മാരും അതുപോലെയുള്ള അനേകം ധീരകൃ
ത്യങ്ങൾ ചെയ്തു.

## ദാവീദിന്റെ മറ്റു വീരന്മാർ

20യോവാബിന്റെ സഹോദരനായ അബീ
ശായിയായിരുന്നു മൂന്നു വീരന്മാരുടെയും
നേതാവ്. അയാൾ തന്റെ കുന്തമുപയോഗിച്ച്
മുന്നൂറുപേരോടു യുദ്ധംചെയ്ത് അവരെ വധി
ച്ചു. മൂന്നു വീരന്മാരെപ്പോലെ തന്നെ പ്രസിദ്ധ
നായിരുന്നു അബീശായി. 21മൂന്നു വീരന്മാരുടെ
രണ്ടിരട്ടി പ്രസിദ്ധനായിരുന്നു അയാൾ.
അയാൾ അവരിലൊരാളല്ലായിരുന്നിട്ടു കൂടി
അയാൾ അവരുടെ നേതാവായിത്തീർന്നു.
22യെഹോയാദയുടെ പുത്രനായ ബെനാ
യാവ് ശക്തനായ ഒരാളുടെ പുത്രനായിരുന്നു.
കബ്സേൽകാരനായിരുന്നു അയാൾ. ബെനാ
യാവ് വീരകൃത്യങ്ങൾ ചെയ്തു. മോവാബു
രാജ്യത്തെ ശക്തരിൽ രണ്ടുപേരെ ബെനായാവ്
വധിച്ചു. ഒരു ദിവസം മഞ്ഞു പെയ്തുകൊണ്ടി
രിക്കവേ ബെനായാവ് നിലത്തെ ഒരു ഗുഹയി
ലൂടെ കടന്നുചെന്ന് ഒരു സിംഹത്തെ വധിച്ചു.
23ഒരു വലിയ ഈജിപ്തുഭടനെയും ബെനാ
യാവ് വധിച്ചു. അയാൾക്ക് ഏഴര അടിയോളം
ഉയരമുണ്ടായിരുന്നു. ഈജിപ്തുകാരന് വളരെ
വലുതും ഭാരമേറിയതുമായ ഒരു കുന്തമുണ്ടായി
രുന്നു. അത് നെയ്ത്തുകാരന്റെ തറിയുടെ
തൂണിനോളം പോരുമായിരുന്നു. ബെനായാ
വിന് ഒരു ദണ്ഡു മാത്രമേ ഉണ്ടായിരുന്നുള്ളൂ.
ഈജിപ്തുകാരന്റെ കൈയിലുള്ള കുന്തം ബെ
നായാവ് പിടിച്ചു പറിച്ചു. അനന്തരം ബെനാ
യാവ് ഈജിപ്തുകാരനെ അയാളുടെ കുന്തം
കൊണ്ടു തന്നെ വധിക്കകയും ചെയ്തു. 24യെ
ഹോയാദയുടെ പുത്രനായ ബെനായാവ്
അത്തരം അനേകം വീരകൃത്യങ്ങൾ ചെയ്തി
ട്ടുണ്ട്. മൂന്നു വീരന്മാരെപ്പോലെ തന്നെ പ്രസി
ദ്ധനായിരുന്നു ബെനായാവ്. 25മുപ്പതുവീര
ന്മാരെക്കാളും പ്രസിദ്ധനായിരുന്നു ബെനാ
യാവ്. പക്ഷെ മൂന്നു വീരന്മാരിലൊരുവനായി
രുന്നില്ല അവൻ. ദാവീദ് ബെനായാവിനെ
തന്റെ അംഗരക്ഷകരുടെ നായകനായി തെര
ഞ്ഞെടുത്തു.

## മുപ്പതു വീരന്മാർ

26മുപ്പതു വീരഭടന്മാർ ഇവരൊക്കെയായി
രുന്നു. യോവാബിന്റെ സഹോദരനായ അസാ
ഹേൽ; ബേത്ത്ലേഹെംകാരനായ ദോദോവി
ന്റെ പുത്രനായ എൽഹാനാൻ; 27ഹരോര്യ
നായ ശമ്മോത്ത്; പെലോന്യനായ ഹേലെസ്;
28തെക്കോവക്കാരനായ ഇക്കേശിന്റെ പുത്ര
നായ ഈരാ; അനാഥോത്തുകാരനായ അബീ
യേസേർ; 29ഹൂശാത്യനായ സിബെഖായ്;
അഹോഹ്യനായ ഈലായി; 30നെതോഫാക്കാ
രനായ മഹരായി; നെതോഫാക്കാരനായ ബാന
യുടെ പുത്രൻ ഹേലെദ്; 31ബെന്യാമീനിലുള്ള
ഗിബെയക്കാരനായ രീബായിയുടെ പുത്രൻ
ഈഥായി; പരാഥോന്യനായ ബെനായാവ്;
32നഹലേഗാശിലെ അരുവിക്കടുത്തു നിന്നുള്ള
ഹൂരായി; അർബ്ബാത്യനായ അബീയേൽ; 33ബ
ഹരൂമ്യനായ അസ്മാവെത്ത്; ശയൽബോന്യ
നായ എല്യഹ്ബാ; 34ഗീസോന്യനായ ഹശേ
മിന്റെ പുത്രന്മാർ; ഹരാര്യനായ ശാഗേയുടെ
പുത്രൻ യോനാഥാൻ; 35ഹരാര്യനായ സാഖാ
രിന്റെ പുത്രൻ അഹീയാം; ഊരിന്റെ പുത്ര
നായ എലീഫാൽ; 36മെഖേരാത്യനായ ഹേ
ഫെർ; പെലോന്യനായ അഹീയാവ്; 37കർമ്മേ
ല്യനായ ഹെസ്രോ; എസ്ബായിയുടെ പുത്ര
നായ നയരായി; 38നാഥാന്റെ സഹോദരനായ
യോവേൽ; ഹഗ്രിയുടെ പുത്രനായ മിബ്ഹാർ;
39അമ്മോന്യനായ സേലെക്; ബെരോത്തു
കാരനും സെരൂയയുടെ പുത്രനായ യോവാബി
ന്റെ കവചവാഹകനുമായിരുന്ന നഹ്രായി;
40യിത്രീയനായ ഈരാ; യിത്രീയനായ ഗാരേബ്;
41ഹിത്യനായ ഊരിയാവ്; അഹ്ളായിയുടെ
പുത്രനായ സാബാദ്; 42രൂബേൻ ഗോത്രക്കാര
നായ ശീസയുടെ പുത്രനായ അദീനാ. (രൂ
ബേൻ ഗോത്രത്തിലെ നേതാവായിരുന്നെങ്കിലും
മുപ്പതുവീരന്മാരിൽ ഒരാളുമായിരുന്നു അദീ
നാ); 43മയഖയുടെ പുത്രനായ ഹാനാൻ; മിത്
ന്യനായ യോശാഫാത്ത്; 44അസ്തെരാത്യനായ
ഉസ്സീയാവ്; അരോവേര്യനായ ഹോഥാമിന്റെ
പുത്രന്മാരായ യെയീയേൽ, ശാമാ എന്നിവർ;
45ശിമ്രിയുടെ പുത്രനായ യെദീയയേൽ; തീസ്യ
നായ അയാളുടെ സഹോദരനായ യോഹായും;
46മഹവ്യനായ എലീയേൽ; എൽനാമിന്റെ
പുത്രന്മാരായ യെരീബായി, യോശവ്യാവ് മോ
വാബ്യനായ യിത്ത്മാ എന്നിവർ; 47എലീ
യേൽ; ഓബേദ്; മെസോബ്യനായ യാസീ
യേൽ.

## ദാവീദിനോടൊപ്പം ചേർന്ന ധൈര്യശാലികൾ

12 സിക്ലാഗിലായിരുന്നപ്പോൾ ദാവീദിനോ
ടൊപ്പം ചേർന്നവരുടെ പട്ടികയാണിത്.
കീശിന്റെ പുത്രനായ ശൌലിനെ ഭയന്ന്
ദാവീദ് ഒളിച്ചിരിക്കുമ്പോളായിരുന്നു അത്.
ഇവർ ദാവീദിനെ യുദ്ധത്തിൽ സഹായിച്ചു.
2ഇടതും വലതും കൈകൾകൊണ്ട് അമ്പെയ്യാൻ
കഴിയുന്നവരായിരുന്നു അവർ. ഇരു കരങ്ങൾ
കൊണ്ടും കവണയിൽ നിന്നു കല്ലു തെറ്റിക്കു
വാനും അവർക്കാകുമായിരുന്നു. അവർ ബെന്യാ
മീൻഗോത്രക്കാരും ശൌലിന്റെ ചാർച്ചക്കാരു
മായിരുന്നു. അവരുടെ പേരുകൾ:
3അവരുടെ നായകനായ അഹീയേസെരും
യോവാശും. (അഹീയേസെരും യോവാശും
ഗിബേയാത്യനായ ശെമായയുടെ പുത്രന്മാരാ
യിരുന്നു); യസീയേലും പേലെത്തും അസ്മാ
വെത്തിന്റെ പുത്രന്മാരായിരുന്ന യെസീയേ
ലും പേലെത്തും; അനാഥോത്ത് പട്ടണക്കാരായ
ബെരാഖായും യേഹൂവും. 4ഗിബെയോൻകാര
നായ യിശ്മയ്യാവ് (യിശ്മയ്യാവ് മൂന്നു വീരന്മാ
രിൽ ഒരാളും മൂന്നു വീരന്മാരുടെ നായകനുമാ
യിരുന്നു.) ഗെദേരാത്യരായ യിരെമ്യാ; യഹ

സീയേൽ; യോഹാനാൻ; യോസാബാദ് എന്നി
വർ; 5എലൂസായി, യെരീമോത്ത്, ബെയല്യാവ്,
ശെമര്യാവ്; ഹരൂഫാക്കാരനായ ശെഫത്യാവ്;
6എൽക്കാനാ, യിശ്ശീയാവ്, അസരേൽ, യോവേ
സെർ, യാശൊബ്യാം ഇവരെല്ലാം കോര
ഹിന്റെ ഗോത്രക്കാർ; 7ഗെദോർ പട്ടണക്കാര
നായ യെരോഹാമിന്റെ പുത്രന്മാരായ യോവേ
ലയും സെബദ്യാവും.

## ഗാദ്യർ

8ഗാദിന്റെ ഗോത്രക്കാരിൽ ഒരുഭാഗം മരുഭൂ
മിയിലുള്ള കോട്ടയിൽ വച്ച് ഗാദിനോടു ചേർ
ന്നു. അവർ യുദ്ധപരിശീലനം ലഭിച്ച ധൈര്യ
ശാലികളായ ഭടന്മാരായിരുന്നു. കുന്തവും പരി
ചയുമുപയോഗിക്കുന്നതിൽ വിദഗ്ധരായി
രുന്നു അവർ. അവർ സിംഹങ്ങളെപ്പോലെ
യുള്ള ഭീഷണിക്കാരായി കാണപ്പെട്ടു. അവർക്ക്
മലകളിൽ കലമാനുകളുടെ വേഗതയുണ്ടായി
രുന്നു.
9ഗാദിന്റെ ഗോത്രക്കാരായ സേനയുടെ
നായകനായിരുന്നു ഏസെർ. ഓബദ്യാവ് ആയി
രുന്നു രണ്ടാം നായകൻ. എലീയാബായിരുന്നു
മൂന്നാം നായകൻ. 10മിശ്മന്നാ നാലാം നായ
കൻ. യിരെമ്യാവ് അഞ്ചാം നായകൻ. 11അത്ഥാ
യി ആറാം നായകൻ. എലീയേൽ ഏഴാം നായ
കൻ. 12യോഹാനാൻ എട്ടാം നായകൻ. എൽസാ
ബാദ് ഒൻപതാം നായകൻ. 13യിരെമ്യാവ്
പത്താം നായകൻ. മഖ്ബന്നായ് പതിനൊന്നാം
നായകൻ.
14അവരായിരുന്നു ഗാദ്യസേനയുടെ നായക
ന്മാർ. ആ സംഘത്തിലെ ഏറ്റവും ദുർബ്ബലനു
പോലും നൂറു ശത്രുഭടന്മാരോടു പടപൊരുതാ
നാവും. ആ സംഘത്തിലെ ഏറ്റവും കരുത്തന്
ആയിരം ശത്രുഭടന്മാരോടു പൊരുതാനാവും.
15വർഷത്തിലെ ആദ്യ മാസം യോർദ്ദാൻനദി
മുറിച്ചുകടന്ന ഭടന്മാരാണ് ഗാദ്ഗോത്രത്തിൽ
നിന്നുള്ള ഇവർ. യോർദ്ദാൻനദിയിൽ വെള്ള
പ്പൊക്കമുണ്ടായിരുന്ന കാലമായിരുന്നു അത്.
താഴ്വരകളിൽ വസിച്ചിരുന്ന എല്ലാവരെയും
അവർ ഓടിച്ചു. അവർ ആ ജനങ്ങളെ കിഴ
ക്കോട്ടും പടിഞ്ഞാറോട്ടും ഓടിച്ചു.

## ദാവീദിനോടു ചേർന്ന മറ്റു ഭടന്മാർ

16ബെന്യാമീൻ, യെഹൂദാ ഗോത്രങ്ങളിൽപ്പെട്ട
മറ്റുള്ളവരും കോട്ടയിൽ ദാവീദിന്റെയടുത്തേ
ക്കു വന്നു. 17ദാവീദ് അവരെക്കാണാൻ ഇറങ്ങി
ച്ചെന്നു. ദാവീദ് അവരോടു പറഞ്ഞു, "നിങ്ങൾ
എന്നെ സഹായിക്കാൻ സമാധാനത്തിൽ വന്ന
താണെങ്കിൽ ഞാൻ നിങ്ങളെ സ്വാഗതം ചെയ്യു
ന്നു. എന്നോടൊത്തു ചേരുക. അതല്ല, ഞാൻ
തെറ്റൊന്നും ചെയ്യാതിരിക്കേ എന്റെമേൽ ചാര
പ്പണി നടത്താനാണു നിങ്ങൾ വന്നതെങ്കിൽ
നിങ്ങളുടെ പൂർവ്വികരുടെ ദൈവം നിങ്ങളുടെ
പ്രവൃത്തികൾ കാണുകയും നിങ്ങളെ ശിക്ഷിക്കു
കയും ചെയ്യട്ടെ." 18മുപ്പത്തുവീരന്മാരുടെ നായ
കനായിരുന്നു അമാസായി. അപ്പോൾ അമാസാ
യിയുടെമേൽ ദൈവത്തിന്റെ ആത്മാവ് വരി
കയും അയാൾ ഇങ്ങനെ പറയുകയും ചെയ്തു,
"ഞങ്ങൾ അങ്ങയുടേതാണു ദാവീദേ!
ഞങ്ങൾ നിന്നോടൊപ്പമാണ് യിശ്ശായിയുടെ
പുത്രാ! അങ്ങയ്ക്കു സമാധാനം, സമാധാനം!
അങ്ങയെ സഹായിക്കുന്നവർക്കു സമാധാനം!
എന്തുകൊണ്ടാന്നാൽ, അങ്ങയുടെ ദൈവം
അങ്ങയെ സഹായിക്കുന്നു!"

അതിനാൽ ദാവീദ് അവരെ തന്റെ സംഘ
ത്തിലേക്കു സ്വാഗതം ചെയ്യുകയും അവരെ
സൈന്യത്തിന്റെ ചുമതലക്കാരാക്കുകയും ചെ
യ്തു. 19മനശ്ശെയുടെ ഗോത്രക്കാരായ ഏതാനും
പേർകൂടി ദാവീദിനോടുചേർന്നു. അവൻ ഫെ
ലിസ്ത്യരോടൊത്ത് ശൌലിനെതിരെ യുദ്ധ
ത്തിനു പോയപ്പോഴാണ് ദാവീദിനോടു ചേർ
ന്നത്. എന്നാൽ ദാവീദും അവന്റെയാളുകളും
യഥാർത്ഥത്തിൽ ഫെലിസ്ത്യരെ സഹായി
ച്ചില്ല. തങ്ങളെ സഹായിക്കുന്ന കാര്യം ഫെലി
സ്ത്യ നേതാക്കൾ കൂടിച്ചേർന്നു സംസാരിച്ചെ
ങ്കിലും അവർ ദാവീദിനെയും അവന്റെയാളു
ളെയും പറഞ്ഞയയ്ക്കാൻ തീരുമാനിച്ചു. ആ
ഭരണാധികാരികൾ പറഞ്ഞു, "ദാവീദ് തന്റെ
യജമാനനായ ശൌലിന്റെയടുത്തേക്കു മടങ്ങി
പ്പോയാൽ നമ്മുടെ തല കൊയ്യപ്പെടും!" 20ദാ
വീദ് സിക്ലാഗു പട്ടണത്തിലേക്കു പോയപ്പോൾ
അയാളോടു ചേർന്ന മനശ്ശെ ഗോത്രക്കാർ ഇവ
രായിരുന്നു: അദ്നാഹ്, യോസാബാദ്, യെദീ
യയേൽ, മീഖായേൽ, എലീഹൂ, സില്ലെഥായി.
അവരെല്ലാം മനശ്ശെ ഗോത്രത്തിന്റെ സഹസ്രാ
ധിപന്മാരായിരുന്നു. 21കൊള്ളക്കാർക്കെതിരെ
പോരാടാൻ അവർ ദാവീദിനെ സഹായിച്ചു.
നാടുചുറ്റി ജനങ്ങളിൽനിന്നും സാധനങ്ങൾ
മോഷ്ടിക്കുന്നവരായിരുന്നു ആ ദുഷ്ടന്മാർ. മന
ശ്ശെയുടെ ഗോത്രത്തിൽനിന്നും വന്നവർ ധൈര്യ
ശാലികളായ യോദ്ധാക്കളായിരുന്നു. അവർ
ദാവീദിന്റെ സൈന്യാധിപന്മാരായി.
22ദാവീദിനെ സഹായിക്കാൻ കൂടുതൽ കൂടു
തലാളുകൾ നിത്യേന വന്നുകൊണ്ടിരുന്നു.
അങ്ങനെ ദാവീദിന് വലുതും ശക്തവുമായ ഒരു
സൈന്യമുണ്ടായി.

## ഹെബ്രോനിൽ ദാവീദിനോടു ചേർന്നവർ

23ഹെബ്രോൻ പട്ടണത്തിൽ ദാവീദിനോടു
ചേർന്നവരുടെ എണ്ണം ഇതാണ്. അവർ യുദ്ധ
സന്നദ്ധരായിരുന്നു. ശൌലിന്റെ രാജ്യം ദാവീ
ദിനു നൽകാനാണവർ വന്നത്. സംഭവിക്കു
മെന്ന് യഹോവ പറഞ്ഞതങ്ങനെയാണ്. ഇതാ
ണവരുടെ സംഖ്യ:

24യെഹൂദയുടെ ഗോത്രത്തിൽ നിന്ന് യുദ്ധ
സന്നദ്ധരായ 6800 പേരുണ്ടായിരുന്നു. അവർ
കുന്തവും പരിചയുമേന്തിയിരുന്നു. 25ശിമെ
യോന്റെ ഗോത്രത്തിൽ നിന്ന് 7100 പേർ. യുദ്ധ
സന്നദ്ധരായ ധീരഭടന്മാരായിരുന്നു അവർ.
26ലേവിയുടെ ഗോത്രത്തിൽ നിന്ന് 4600 പേരു
ണ്ടായിരുന്നു. 27യെഹോയാദാ ആ സംഘത്തി
ലായിരുന്നു. അഹരോന്റെ കുടുംബത്തിന്റെ
ഒരു നായകനായിരുന്നു അയാൾ. യെഹോയാദാ
യോടൊപ്പം മൂവായിരത്തിയെഴുന്നൂറു പേരു
ണ്ടായിരുന്നു. 28സാദോക്കും ആ സംഘത്തിലു
ണ്ടായിരുന്നു. ധൈര്യശാലിയായ ഒരു യുവസേ
നാനിയായിരുന്നു അയാൾ. തന്റെ കുടുംബക്കാ
രായ ഇരുപത്തിരണ്ട് ഉദ്യോഗസ്ഥന്മാരുമായാണ്
അയാൾ വന്നത്.
29ബെന്യാമീൻ ഗോത്രത്തിൽ നിന്നും മൂവാ
യിരം പേരുണ്ടായിരുന്നു. ശൌലിന്റെ ബന്ധു
ക്കളായിരുന്നു അവർ. അവരിലധികംപേരും
അക്കാലം വരെയും ശൌലിനോടു അടുത്ത
വിശ്വസ്തത പുലർത്തിയിരുന്നു.
30എഫ്രയീം ഗോത്രത്തിൽ നിന്ന് ഇരുപതിനാ
യിരത്തി എണ്ണൂറുപേരുണ്ടായിരുന്നു. അവർ

ധീരന്മാരായ പടയാളികളായിരുന്നു. തങ്ങളുടെ
കുടുംബങ്ങളിലെ പ്രസിദ്ധരായിരുന്നു അവർ.
31മനശ്ശെയുടെ പകുതി ഗോത്രത്തിൽനിന്നും
പതിനെണ്ണായിരം പേർ. അവരെ ദാവീദിനെ
രാജാവാക്കാൻ പേരെടുത്തു വിളിച്ചിരുന്നു.
32യിസ്സാഖാരിന്റെ ഗോത്രത്തിൽ നിന്ന്
വിവേകശാലികളായ ഇരുന്നൂറു നേതാക്കളുണ്ടാ
യിരുന്നു. യിസ്രായേലിനുവേണ്ടി വേണ്ട സമ
യത്ത് വേണ്ടതുപോലെ ചെയ്യാൻ അവർക്കറി
യാമായിരുന്നു. അവരുടെ ബന്ധുക്കൾ അവരോ
ടൊപ്പം അവരുടെ നിയന്ത്രണത്തിലുണ്ടായി
രുന്നു.
33സെബൂലൂന്റെ ഗോത്രക്കാരായ, പരിശീ
ലനം സിദ്ധിച്ച അൻപതിനായിരം ഭടന്മാരുണ്ടാ
യിരുന്നു. എല്ലാത്തരം ആയുധങ്ങൾ പ്രയോഗി
ക്കുന്നതിനും പരിശീലനം സിദ്ധിച്ചവരായി
രുന്നു അവർ. അവർ ദാവീദിന്റെ അടുത്ത
വിശ്വസ്തരുമായിരുന്നു.
34നഫ്താലിയുടെ ഗോത്രത്തിൽനിന്നും
ആയിരം ഉദ്യോഗസ്ഥന്മാർ. അവരോടൊപ്പം
കുന്തങ്ങളും പരിചകളുമേന്തിയ മുപ്പത്തേഴാ
യിരം പേരും ഉണ്ടായിരുന്നു. 35ദാന്റെ ഗോത്ര
ത്തിൽനിന്നും യുദ്ധസന്നദ്ധരായ ഇരുപത്തെ
ണ്ണായിരത്തി അറുന്നൂറു പേരുണ്ടായിരുന്നു.
36ആശേരിന്റെ ഗോത്രത്തിൽനിന്നും യുദ്ധ
സന്നദ്ധരായ നാല്പതിനായിരം ഭടന്മാർ ഉണ്ടായി
രുന്നു.
37യോർദ്ദാൻനദിയുടെ കിഴക്കെക്കരയിൽ
നിന്ന് രൂബേൻ, ഗാദ്, മനശ്ശെയുടെ പകുതി,
ഗോത്രങ്ങളിൽ നിന്നുള്ള ഒരു ലക്ഷത്തിഇരുപ
തിനായിരം പേരുണ്ടായിരുന്നു. അവർക്ക് എല്ലാ
വിധത്തിലുള്ള ആയുധങ്ങളും ഉണ്ടായിരുന്നു.
38അവരെല്ലാവരും ധൈര്യശാലികളായ
പോരാളികളായിരുന്നു. ദാവീദിനെ യിസ്രാ
യേൽ രാജാവാക്കുന്നതിനോടു പൂർണ്ണമായും
യോജിച്ചുകൊണ്ട് അവർ ഹെബ്രോൻ പട്ടണ
ത്തിലേക്കു വന്നു. ദാവീദ് രാജാവാകണമെന്ന
കാര്യം മറ്റെല്ലാ യിസ്രായേലുകാരും അംഗീകരി
ച്ചിരുന്നു. 39അവരുടെ ബന്ധുക്കൾ അവർക്കായി
ഭക്ഷണം തയ്യാറാക്കിയതിനാൽ അവർ തിന്നു
കയും കുടിക്കുകയും ചെയ്തു. 40കൂടാതെ
യിസ്സാഖാർ, സെബൂലൂൻ, നഫ്താലി ഗോത്ര
ക്കാർ വസിക്കുന്ന സ്ഥലങ്ങളിലെ അവരുടെ
അയൽക്കാർ കുതിരകൾക്കും കഴുതകൾക്കും കോ
വർകഴുതകൾക്കും കന്നുകാലികൾക്കും വേണ്ട
ഭക്ഷണവും കൊണ്ടുവന്നിരുന്നു. അവർ ആവ
ശ്യത്തിനു മാവ്, അത്തിയടകൾ, ഉണക്കമുന്തിരി
ക്കുലകൾ, വീഞ്ഞ്, എണ്ണ എന്നിവയും കാലി
കൾ, ആടുകൾ എന്നിവയും കൊണ്ടുവന്നി
രുന്നു. യിസ്രായേലുകാർ അതീവ സന്തുഷ്ടരാ
യിരുന്നു.

## സാക്ഷ്യപെട്ടകം തിരികെ കൊണ്ടുവരുന്നു

13 ദാവീദ് തന്റെസൈന്യത്തിലെ എല്ലാ
ഉദ്യോഗസ്ഥന്മാരോടും സംസാരിച്ചു.
2അനന്തരം ദാവീദ് യിസ്രായേലുകാരെ മുഴു
വൻ വിളിച്ചുകൂട്ടി. അയാൾ അവരോടു
പറഞ്ഞു: "ഇതൊരു നല്ല ആശയമാണെന്നു
നിങ്ങൾ കരുതുന്നുവെങ്കിൽ, യഹോവയാഗ്ര
ഹിക്കുന്നത് ഇതാണെങ്കിൽ; നമുക്ക് യിസ്രാ
യേലിലെമ്പാടുമുള്ള നമ്മുടെ സഹോദരന്മാ
ർക്ക് ഒരു സന്ദേശമയയ്ക്കാം. നമ്മുടെ സഹോദ
രന്മാരോടൊപ്പം അവരുടെ പട്ടണങ്ങളിലും ആ
പട്ടണങ്ങളുടെ അടുത്തുള്ള വയലുകളിലും
വസിക്കുന്ന പുരോഹിതന്മാർക്കും ലേവ്യർക്കും
നമുക്കൊരു സന്ദേശമയയ്ക്കാം. ആ സന്ദേശമ
നുസരിച്ച് അവർ നമ്മോടുചേരാൻ പറയുക.
3സാക്ഷ്യപെട്ടകം നമുക്ക് യെരൂശലേമിലേക്കു
കൊണ്ടുവരാം. ശൌൽരാജാവായിരുന്നപ്പോൾ
നമ്മൾ സാക്ഷ്യപെട്ടകത്തിന്റെ കാര്യം ശ്രദ്ധി
ച്ചിരുന്നില്ല." 4യിസ്രായേലുകാർ മുഴുവൻ ദാവീ
ദിനോടുയോജിച്ചു. അത് ശരിയായ ഒരു കാര്യ
മാണെന്ന് അവരെല്ലാവരും കരുതി.
5അതിനാൽ ദാവീദ് ഈജിപ്തിലെ ശീഹോർ
നദി മുതൽ ലേബോഹമാത്തുപട്ടണം വരെ
യുള്ള എല്ലാ യിസ്രായേലുകാരെയും വിളി
ച്ചുകൂട്ടി. കിര്യത്ത്-യെയാരീം പട്ടണത്തിൽ
നിന്നും സാക്ഷ്യപെട്ടകം തിരികെകൊണ്ടുവരു
ന്നതിന് അവർ ഒരുമിച്ചു വന്നു. 6ദാവീദും അയാ
ളോടൊപ്പമുള്ള എല്ലാ യിസ്രായേലുകാരും
കെരൂബുമാലാഖകൾക്കുമേൽ അധിവസി
ക്കുന്ന യഹോവയായ ദൈവത്തിന്റെ നാമ
ത്തിൽ വിളിക്കപ്പെടുന്ന സാക്ഷ്യപെട്ടകം കൊ
ണ്ടുവരുന്നതിനായി യെഹൂദയിലെ കിര്യത്ത്-
യെയാരീം എന്ന ബയലയിലേക്കു പോയി.
7അബീനാദാബിന്റെ വസതിയിൽനിന്നും
ജനങ്ങൾ സാക്ഷ്യപെട്ടകം നീക്കം ചെയ്തു.
അവർ അതൊരു പുതിയ വാഹനത്തിന്മേൽ
വച്ചു. ഉസ്സയും അഹ്യോവുമായിരുന്നു വാഹനം
ഓടിച്ചിരുന്നത്. 8ദാവീദും ജനങ്ങളെല്ലാവരും
ദൈവത്തിന്റെ മുമ്പിൽ പൂർണ്ണശക്തിയോടെ
ആഘോഷിക്കുകയായിരുന്നു. കിന്നരം, വീണ,
തംബുരു, ഇലത്താളം, കാഹളം എന്നിവ അവർ
ഉപയോഗിച്ചിരുന്നു.
9അവർ കീദോന്റെ മെതിക്കളത്തിലേക്കു
വന്നു. അപ്പോൾ വണ്ടിക്കാളകൾക്കു കാലിടറി.
സാക്ഷ്യപെട്ടകം ഏതാണ്ടു നിലംപതിക്കാൻ
തുടങ്ങി. ഉസ്സാ കൈനീട്ടി പെട്ടകത്തിൽ പിടി
ച്ചു. 10യഹോവ ഉസ്സയോടു വളരെ കോപിച്ചു.
പെട്ടകത്തിൽ സ്പർശിച്ചതിനാൽ യഹോവ
ഉസ്സയെ വധിച്ചു. അങ്ങനെ ഉസ്സാ അവിടെ
ദൈവത്തിന്റെമുമ്പിൽവച്ചു മരിച്ചു. 11ദൈവം
ഉസ്സയോടു തന്റെ കോപം കാട്ടി. ഇത് ദാവീ
ദിനെ വളരെ ദുഃഖിതനാക്കി. അന്നു മുതൽ
ഇന്നും ആ സ്ഥലം "പേരെസ്-ഉസ്സാ" എന്നു
വിളിക്കപ്പെടുന്നു.

12ദാവീദ് അന്ന് ദൈവത്തെ ഭയന്നു. ദാവീദു
പറഞ്ഞു,"സാക്ഷ്യപെട്ടകം എന്റെയടുത്തേക്കു
കൊണ്ടുവരുവാൻ എനിക്കാവില്ല!" 13അതിനാൽ
ദാവീദ് സാക്ഷ്യപെട്ടകം ദാവീദിന്റെ നഗര
ത്തിലേക്കു കൊണ്ടുപോയില്ല. അവൻ സാക്ഷ്യ
പെട്ടകം ഓബേദ്- എദോമിന്റെ ഭവനത്തിൽ
ഉപേക്ഷിച്ചു. ഗത്ത് നഗരക്കാരനായിരുന്നു
ഓബേദ്- എദോം. 14സാക്ഷ്യ പെട്ടകം ഓബേദ്-
എദോമിന്റെ കൈവശം അയാളുടെ വസതി
യിൽ മൂന്നു മാസമിരുന്നു. യഹോവ ഓബേദ്-
എദോമിന്റെ കുടുംബത്തെ എല്ലാക്കാര്യത്തി
ലും അനുഗ്രഹിച്ചു.

## ദാവീദിന്റെ രാജ്യം വളരുന്നു

14 ടൈറിലെ രാജാവായിരുന്നു ഹീരാം.
ഹീരാം ദാവീദിന്റെയടുത്തേക്കു ദൂത
ന്മാരെ അയച്ചു. അയാൾ ദേവദാരുവും കൽപ്പ
ണിക്കാരെയും, തടിപ്പണിക്കാരെയും ദാവീദിന
യച്ചുകൊടുത്തു. ദാവീദിന് ഒരു കൊട്ടാരം പണി
യാനാണ് അയാളിതൊക്കെ അയച്ചത്.
2അപ്പോൾ യഹോവ തന്നെ യഥാർത്ഥത്തിൽ

യിസ്രായേൽരാജാവാക്കിയെന്ന് ദാവീദിനു മന
സ്സിലായി. യഹോവ ദാവീദിൻെറ രാജ്യത്തെ
വളരെവലുതും ശക്തവുമാക്കി. ദാവീദിനെയും
യിസ്രായേൽജനതയെയും അവൻ സ്നേഹി
ച്ചതിനാലാണ് ദൈവം അങ്ങനെ ചെയ്തത്.

3ദാവീദ് കൂടുതൽ യെരൂശലേംകാരികളെ
വിവാഹം കഴിച്ചു. അയാൾക്ക് കൂടുതൽ പുത്ര
ന്മാരും പുത്രിമാരും ഉണ്ടായി. 4ദാവീദിന് യെരൂശ
ലേമിലുണ്ടായ കുട്ടികളുടെ പേരുകൾ ഇവ
യാണ്: ശമ്മൂവ, ശോബാബ്, നാഥാൻ, ശലോ
മോൻ, 5യിബ്ഹാർ, എലീശൂവാ. എൽപേലെ
ത്ത്. 6നോഗഹ്, നേഫെഗ്, യാഫീയ, 7എലീ
ശാമാ, ബെല്യാദാ. എലീഫേലെത്ത്.

## ദാവീദ് ഫെലിസ്ത്യരെ തോല്പിക്കുന്നു

8ദാവീദ് യിസ്രായേൽരാജാവായി തെരഞ്ഞെ
ടുക്കപ്പെട്ട വിവരം ഫെലിസ്ത്യർ കേട്ടു. അതി
നാൽ എല്ലാ ഫെലിസ്ത്യരും ദാവീദിനെ തേടി
യിറങ്ങി. അപ്പോൾ അയാൾ ഫെലിസ്ത്യർക്കെ
തിരെ യുദ്ധം ചെയ്യാനിറങ്ങി. 9ഫെലിസ്ത്യർ
രെഫായീംതാഴ്വരയിൽ വസിക്കുന്ന ജനങ്ങളെ
ആക്രമിക്കുകയും അവരുടെ സാധനങ്ങൾ
മോഷ്ടിക്കുകയും ചെയ്തു. 10ദാവീദ് ദൈവ
ത്തോടു ചോദിച്ചു, "ഞാൻ ഫെലിസ്ത്യരോടു
യുദ്ധത്തിനു പോകണോ? അവരെ തോല്പി
ക്കാൻ അങ്ങ് എന്നെ അനുവദിക്കുമോ?"
യഹോവ ദാവീദിനോടു മറുപടി പറഞ്ഞു,
"പോകൂ, ഫെലിസ്ത്യരെ തോല്പിക്കാൻ ഞാൻ
നിന്നെ അനുവദിക്കാം."

11അപ്പോൾ ദാവീദും അവൻെറ സേനയും
ബാൽപെരാസീംപട്ടണം വരെയെത്തി. അവി
ടെ വച്ച് ദാവീദും സൈന്യവും ഫെലിസ്ത്യരെ
തോല്പിച്ചു. ദാവീദു പറഞ്ഞു, "പൊട്ടിയ അണ
കളിൽനിന്നും വെള്ളം പ്രവഹിക്കുമ്പോലെ
ദൈവം എൻെറ ശത്രുക്കളെ തകർത്തു. എന്നി
ലൂടെയാണ് ദൈവം അതു ചെയ്തത്." അതിനാ
ലാണ് ആ സ്ഥലം ബാൽ പെരാസീം എന്നു
വിളിക്കപ്പെട്ടത്. 12ഫെലിസ്ത്യർ തങ്ങളുടെ
വിഗ്രഹങ്ങൾ ബാൽ പെരാസീമിൽ ഉപേക്ഷി
ച്ചു പോയി. ആ വിഗ്രഹങ്ങൾ കത്തിച്ചു കളയു
വാൻ ദാവീദ് തൻെറ സേവകരോടു കല്പിച്ചു.

## ഫെലിസ്ത്യർക്കുമേൽ മറ്റൊരു വിജയം

13ഫെലിസ്ത്യർ രെഫായീം താഴ്വരയിലെ
ജനങ്ങളെ വീണ്ടും ആക്രമിച്ചു. 14ദാവീദ് ദൈവ
ത്തോടു വീണ്ടും പ്രാർത്ഥിച്ചു. ദൈവം ദാവീദി
ൻെറ പ്രാർത്ഥനയ്ക്കു പ്രതികരിച്ചു. ദൈവം
പറഞ്ഞു, "ദാവീദേ, നീ ആക്രമിക്കുമ്പോൾ
ഫെലിസ്ത്യരുടെ മുമ്പിലേക്കു പോകാതിരി
ക്കുക. പകരം, അവരെ വളയുക. ബാഖാമര
ങ്ങൾക്കിടയിൽ ഒളിക്കുക. 15മരങ്ങളുടെമേൽ
കയറുക. മരത്തിൻെറ മുകളിലിരുന്ന് സൈന്യം
ചുറ്റിനടക്കുന്ന ശബ്ദം നിനക്കു കേൾക്കാം.
അപ്പോൾ ഫെലിസ്ത്യരെ ആക്രമിക്കുക. ദൈവ
മായ ഞാൻ നിനക്കു മുമ്പേപുറപ്പെട്ട് ഫെലി
സ്ത്യസേനയെ തോല്പിക്കും!" 16ദൈവം കല്പിച്ച
തുപോലെ ദാവീദു ചെയ്തു. അങ്ങനെ
ദാവീദും സൈന്യവും ഫെലിസ്ത്യസേനയെ
തോല്പിച്ചു. ഗിബെയോൻപട്ടണം മുതൽ
ഗേസെർപട്ടണം വരെ ഫെലിസ്ത്യഭടന്മാരെ
അവർ വധിച്ചു. 17അങ്ങനെ ദാവീദ് എല്ലാ
രാഷ്ട്രങ്ങളിലും പ്രസിദ്ധനായി. യഹോവ
എല്ലാ രാജ്യങ്ങളിലും ദാവീദിനെപ്പറ്റി ഭയമു
ണ്ടാക്കി.

## സാക്ഷ്യപെട്ടകം യെരൂശലേമിൽ

15 ദാവീദ് തനിക്കുവേണ്ടി ദാവീദിൻെറ
നഗരത്തിൽ കൊട്ടാരങ്ങൾ പണിതു. അന
ന്തരം അയാൾ സാക്ഷ്യപെട്ടകം വയ്ക്കാനുള്ള
സ്ഥലവും നിർമ്മിച്ചു. അയാൾ അതിനായി
ഒരു കൂടാരംഉറപ്പിച്ചു. 2അനന്തരം ദാവീദുപറ
ഞ്ഞു, "സാക്ഷ്യപെട്ടകം ചുമക്കാൻ ലേവ്യർക്കേ
അനുവാദമുള്ളൂ. സാക്ഷ്യപെട്ടകം ചുമക്കുന്ന
തനും അവനെ എക്കാലവും ശുശ്രൂഷിക്കുന്നതി
നും യഹോവ അവരെ തെരഞ്ഞെടുത്തതാണ്."

3സാക്ഷ്യപെട്ടകം വയ്ക്കുന്നതിന് താൻ ഒരു
ക്കിയ സ്ഥലത്തേക്കു അതുകൊണ്ടുവരുന്നതിനു
വേണ്ടി ദാവീദ് മുഴുവൻ യിസ്രായേൽ ജനങ്ങ
ളെയും ഒരുമിച്ച് യെരൂശലേമിൽ വിളിച്ചുകൂട്ടി.
4അഹരോൻെറയും ലേവ്യരുടെയും പിൻഗാമി
കളെ ദാവീദ് വിളിച്ചുകൂട്ടി. 5കെഹാത്തിൻെറ
ഗോത്രത്തിൽനിന്നും നൂറ്റിയിരുപതു പേരുണ്ടാ
യിരുന്നു. ഊരിയേൽ ആയിരുന്നു അവരുടെ
നായകൻ. 6മെരാരിയുടെ ഗോത്രത്തിൽനിന്നും
ഇരുന്നൂറ്റിയിരുപതു പേരുണ്ടായിരുന്നു. അസാ
യാവ് ആയിരുന്നു അവരുടെ നായകൻ. 7ഗെർ
ശോൻെറ ഗോത്രത്തിൽനിന്നും നൂറ്റിമുപ്പതു
പേർ. യോവേൽ ആയിരുന്നു അവരുടെ നായ
കൻ. 8എലീസാഫാൻെറ ഗോത്രത്തിൽനിന്നും
ഇരുന്നൂറു പേർ.ശെമയ്യാവ് അവരുടെ നായകൻ.
9ഹെബ്രോൻെറ ഗോത്രത്തിൽനിന്നും എൺപ
തുപേർ. എലീയേൽ ആയിരുന്നു അവരുടെ
നായകൻ. 10ഉസ്സീയേലിൻെറ ഗോത്രത്തിൽ
നിന്നും നൂറ്റിപ്പന്ത്രണ്ടു പേർ. അമ്മീനാദാബ്
ആയിരുന്നു അവരുടെ നായകൻ.

## പുരോഹിതരോടും ലേവ്യരോടും ദാവീദ് സംസാരിക്കുന്നു

11അനന്തരം ദാവീദ് പുരോഹിതന്മാരായ
സാദോക്കിനെയും അബ്യാഥാരിനെയും വിളി
ച്ചു. ഊരീയേൽ, അസായാവ്, യോവേൽ, ശെമ
യ്യാവ്, എലീയേൽ, അമ്മീനാദാബ് എന്നീ
ലേവ്യരോടു തൻെറയടുത്തുവരാൻ ആവശ്യ
പ്പെട്ടു. 12ദാവീദ് അവരോടു പറഞ്ഞു, "നിങ്ങൾ
ലേവിഗോത്രത്തിലെ നായകരാണ്. നിങ്ങളും
മറ്റു ലേവ്യരും സ്വയം ശുദ്ധീകരിക്കുക. എന്നിട്ട്
സാക്ഷ്യപെട്ടകം ഞാനതിനു വേണ്ടിയുണ്ടാ
ക്കിയ സ്ഥലത്തേക്കു കൊണ്ടുവരിക. 13കഴിഞ്ഞ
തവണ സാക്ഷ്യപെട്ടകം കൊണ്ടുവരേണ്ടതെങ്ങ
നെയെന്ന് നമ്മൾ യഹോവയോടു ചോദിച്ചില്ല.
നിങ്ങൾ ലേവ്യരല്ല അതു ചുമന്നിരുന്നത് എന്ന
തിനാൽ യഹോവ ഞങ്ങളെ ശിക്ഷിക്കുകയും
ചെയ്തു."
14അനന്തരം, യിസ്രായേലിൻെറ ദൈവമാ
കുന്ന യഹോവയുടെ സാക്ഷ്യപെട്ടകം കൊണ്ടു
വരുന്നതിന് പുരോഹിതന്മാരും ലേവ്യരും
സ്വയം ശുദ്ധീകരിച്ചു. 15മോശെ കല്പിച്ചതു
പോലെ തന്നെ ലേവ്യർ വിശിഷ്ടമായ തണ്ടു
കൾ ഉപയോഗിച്ച് സാക്ഷ്യപെട്ടകം ചുമലി
ലേറ്റി. യഹോവ പറഞ്ഞതു പോലെ തന്നെയാ
ണവർ പെട്ടകം ചുമന്നത്.

## ഗായകർ

16ലേവ്യനേതാക്കന്മാരോടു തങ്ങളുടെ സ
ഹോദരന്മാരായ ഗായകരെ കൊണ്ടുവരാൻ ദാ

വീദു പറഞ്ഞു. വീണ, കിന്നരം, ഇലത്താളം
എന്നിവ ഉപയോഗിച്ച് ആനന്ദഗീതം ആല
പിക്കുന്നതിനാണത്.
17അനന്തരം ലേവ്യർ യായേലിൻെറ പുത്രനാ
യഹേമാനെയും അയാളുടെ സഹോദരന്മാരായ
ആസാഫിനെയും ഏഥാനെയും നിയോഗിച്ചു.
ആസാഫ് ബേരെഖ്യാവിൻെറ പുത്രൻ.
ഏഥാൻ, കൂശായാവിൻെറ പുത്രൻ. മെരാരി
ഗോത്രക്കാരായിരുന്നു ഇവർ. 18ലേവ്യരുടെ ഒരു
രണ്ടാം നിരയുമുണ്ടായിരുന്നു. സെഖര്യാവ്,
ബേൻ, യാസീയേൽ, ശെമീരാമോത്, യെഹീ
യേൽ, ഉന്നി, എലീയാബ്, ബെനായാവ്, മയ
സേയാവ്, മത്ഥിഥ്യാവ്, എലീഫെലേഹൂ, മിക്
നേയാവ്. ഓബേദ് എദോം, യെയീയേൽ എന്നി
വരായിരുന്നു അവർ. ഇവരെല്ലാം ലേവ്യരായ
വാതിൽക്കാവൽക്കാരായിരുന്നു.
19ഗായകരായ ആസാഫ്, ഹേമാൻ, ഏഥാൻ
എന്നിവർ ഓടുകൊണ്ടുള്ള ഇലത്താളം മുഴക്കി.
20സെഖര്യാവ്, യാസീയേൽ, ശെമീരാമോത്ത്,
യെഹീയേൽ, ഉന്നി, എലീയാബ്, യസേയാവ്,
ബെനായാവ് എന്നിവർ അലാമോത്തു വീണ
വായിച്ചു. 21മത്ഥിഥ്യാവ്, എലീഫേലേഹൂ, മിക്
നേയാവ്, ഓബേദ്-എദോം, യെയീയേൽ, അസ
സ്യാവ് എന്നിവർ ശെമീനീത്തു കിന്നരങ്ങൾ
വായിച്ചു. അതായിരുന്നു എക്കാലത്തേക്കും
അവരുടെ തൊഴിൽ. 22ലേവ്യനേതാവായ
കെനാന്യാവ് ആയിരുന്നു സംഗീതാലാപന
ത്തിൻെറ ചുമതലക്കാരൻ. സംഗീതത്തിൽ സമർ
ത്ഥനായതിനാലായിരുന്നു അയാൾക്കു ഈ
ചുമതലകളൊക്കെ ലഭിച്ചത്.
23സാക്ഷ്യപെട്ടകത്തിൻെറ കാവൽക്കാരിൽ
രണ്ടു പേരായിരുന്നു ബേരെഖ്യാവും എൽക്കാ
നയും. 24ശെബന്യാവ്, യോശാഫാത്ത്, നെഥന
യേൽ, അമാസായി, സെഖര്യാവ്, ബെനാ
യാവ്, എലെയാസാർ എന്നിവർക്ക് സാക്ഷ്യ
പെട്ടകത്തിൻെറ മുമ്പിൽ കാഹളം വിളിച്ചു
കൊണ്ടുനടക്കാനായിരുന്നു നിയോഗം.
ഓബേദ്-എദോം, യെഹീയാവ് എന്നിവർ സാ
ക്ഷ്യപെട്ടകത്തിൻെറ മറ്റു കാവൽക്കാരായി
രുന്നു.
25ദാവീദ്, യിസ്രായേൽ മൂപ്പന്മാർ, സഹസ്രാ
ധിപന്മാർ എന്നിവർ സാക്ഷ്യപെട്ടകംകൊണ്ടു
വരാനായിപോയി. അവരത് ഓബെദ്-എദോ
മിൻെറ വീട്ടിൽനിന്നും പുറത്തേക്കു കൊണ്ടു
വന്നു. എല്ലാവരും അത്യധികം ആഹ്ളാദിച്ചി
രുന്നു! 26സാക്ഷ്യപെട്ടകം ചുമന്നിരുന്ന ലേവ്യ
രെ ദൈവം സഹായിച്ചു. ഏഴുകാളകളെയും
ഏഴ് ആണാടുകളെയും അവർ ബലിയർപ്പിച്ചു.
27സാക്ഷ്യപെട്ടകം ചുമന്നിരുന്ന എല്ലാലേവ്യരും
നേർത്തലിനൻ കൊണ്ടുണ്ടാക്കിയ നീളൻ
കുപ്പായമായിരുന്നു ധരിച്ചിരുന്നത്. ഗാനാലാപ
നത്തിൻെറ ചുമതലക്കാരനായ കെനാന്യാവും
എല്ലാ ഗായകരും നേർത്ത ലിനൻ കൊണ്ടുള്ള
നീളൻ വസ്ത്രങ്ങളായിരുന്നു ധരിച്ചിരുന്നത്.
ദാവീദും നേർത്തലിനൻ കൊണ്ടുള്ള നീളൻ
കുപ്പായമാണു ധരിച്ചിരുന്നത്. നേർത്ത ലിനൻ
കൊണ്ടുള്ള ഒരു എഫോദും ദാവീദ് ധരിച്ചി
രുന്നു.
28അങ്ങനെ എല്ലാ യിസ്രായേലുകാരും
ചേർന്ന് സാക്ഷ്യപെട്ടകം കാണ്ടുവന്നു. അവർ
ഉച്ചത്തിൽ വിളിച്ചുകൂവുകയും ആണാടിൻെറ
കൊമ്പുകളും കാഹളങ്ങളും മുഴക്കുകയും ഇല
ത്താളം, വീണ, കിന്നരം എന്നിവ വായിക്കു
കയും ചെയ്തു.
29സാക്ഷ്യപെട്ടകം ദാവീദിൻെറ നഗരത്തി
ലെത്തിയപ്പോൾ മീഖൾ ഒരു ജനാലയിലൂടെ
നോക്കി. ശൌലിൻെറ പുത്രിയായിരുന്നു
മീഖൾ. ദാവീദുരാജാവ് നൃത്തം വയ്ക്കുന്നതും
ആഹ്ളാദിക്കുന്നതും കണ്ടു. മീഖളിന് അയാളി
ലുള്ള ആദരവു നഷ്ടപ്പെടുകയും അയാളെ
വെറുക്കുകയും ചെയ്തു. അയാൾ വിഡ്ഢിയാ
ക്കപ്പെടുകയാണെന്ന് അവൾ കരുതി.
16 ലേവ്യർ, സാക്ഷ്യപെട്ടകം കൊണ്ടുവന്ന്
അതുവയ്ക്കുവാൻ ദാവീദ് കൂടാരത്തിനക
ത്തുണ്ടാക്കിയസ്ഥലത്തുവച്ചു. അനന്തരം അവർ
ദൈവത്തിന് ഹോമയാഗങ്ങളും സമാധാനബ
ലികളും അർപ്പിച്ചു. 2ഹോമയാഗങ്ങളും സമാ
ധാന ബലികളും അർപ്പിച്ചതിനുശേഷം ദാവീദ്
യഹോവയുടെനാമത്തിൽ ജനങ്ങളെ അനുഗ്ര
ഹിച്ചു. 3അനന്തരം അയാൾ ഒരു അപ്പം, ഒരു
ഇറച്ചിക്കഷണം, ഒരു ഉണക്കമുന്തിരിയട എന്നി
വവീതം യിസ്രായേലിലെ എല്ലാ സ്ത്രീപുരുഷ
ന്മാർക്കും നൽകി.
4അനന്തരം സാക്ഷ്യപെട്ടകത്തിനു മുമ്പിൽ
ശുശ്രൂഷ നടത്താൻ ദാവീദ് ഏതാനും ലേവ്യരെ
തെരഞ്ഞെടുത്തു. യിസ്രായേലിൻെറ ദൈവമാ
കുന്ന യഹോവയ്ക്കു നന്ദി പറയുകയും സ്തോ
ത്രമർപ്പിക്കുകയും ആഘോഷിക്കുകയുമായി
രുന്നു അവരുടെ ജോലി. 5ആസാഫായിരുന്നു
ഒന്നാം സംഘത്തിൻെറ നായകൻ. ആസാഫി
ൻെറ സംഘം ഇലത്താളങ്ങൾ വായിച്ചിരുന്നു.
സെഖര്യാവായിരുന്നു രണ്ടാമത്തെ സംഘത്തി
ൻെറ നായകൻ. ഉസ്സീയേൽ, ശെമീരാമോത്ത്,
യെഹീയേൽ, മത്ഥിഥ്യാവ്, എലീയാബ്,
ബെനായാവ്, ഓബേദ്- എദോം, യെയീയേൽ
എന്നിവരായിരുന്നു മറ്റു ലേവ്യർ. ഇവർ വീണ
യും കിന്നരവും വായിച്ചു. 6ബെനായാവ്, യെ
ഹസീയേൽ എന്നിവരായിരുന്നു സാക്ഷ്യപെട്ട
കത്തിനു മുമ്പിൽ എല്ലായ്പ്പോഴും കാഹളം
മുഴക്കിയിരുന്ന പുരോഹിതന്മാർ. 7യഹോ
വയെ സ്തുതിച്ചു പാടുന്നതിന് ദാവീദ് ആസാ
ഫിനെയും സഹോദരന്മാരെയും ആദ്യം നിയോ
ഗിച്ചപ്പോഴായിരുന്നു അത്.

### ദാവീദിൻെറ സ്തോത്രഗീതം

8യഹോവയ്ക്കു സ്തോത്രം. അവൻെറ നാമം
വിളിക്കുക. യഹോവയുടെ മഹദ്പ്രവൃത്തികൾ
ജനങ്ങളോടു പറയുക.
9യഹോവയ്ക്കു പാടുക. യഹോവയ്ക്കു
സ്തോത്രങ്ങൾ പാടുക. അവൻെറ എല്ലാ അത്ഭു
തപ്രവൃത്തികളെയും പറ്റി പറയുക.
10യഹോവയുടെ വിശുദ്ധനാമത്തിൽ അഭിമാ
നിക്കുക. യഹോവയിങ്കലേക്കുവരുന്ന നിങ്ങളെ
ല്ലാവരും സന്തുഷ്ടരായിരിക്കട്ടെ! 11യഹോവ
യിങ്കലേക്കും അവൻെറ ശക്തിയിലേക്കും നോ
ക്കുക. എപ്പോഴും സഹായത്തിന് അവനെ സമീ
പിക്കുക. 12യഹോവ ചെയ്തിട്ടുള്ള അത്ഭുത
കൃത്യങ്ങൾ അനുസ്മരിക്കുക. അവൻെറ തീരുമാ
നങ്ങളെയും ശക്തമായ ചെയ്തികളെയും
ഓർക്കുക.
13യിസ്രായേൽജനത യഹോവയുടെ ദാസ
ന്മാർ. യാക്കോബിൻെറ പിൻഗാമികൾ, യഹോ
വയുടെ തെരഞ്ഞെടുക്കപ്പെട്ടവർ. 14യഹോവ
നമ്മുടെ ദൈവം, അവൻെറ ഭരണം എല്ലായി
ടവും.
15നിത്യമായ കരാറിനെ അനുസ്മരിക്കുക.
ഒരായിരം തലമുറകൾക്കായിട്ടാണ് അവൻ ആ
കല്പനകൾ നൽകിയത്. 16അബ്രാഹാമുമായി

യഹോവയുണ്ടാക്കിയ കരാർ ഓർമ്മിക്കുക.
യിസ്ഹാക്കിനുള്ള അവൻെറ വാഗ്ദാനം ഓർ
മ്മിക്കുക. 17യഹോവയത് യാക്കോബിനൊരു
നിയമമാക്കി. അത് യിസ്രായേലിന് നിത്യ കരാ
റുമായി. 18യഹോവ യിസ്രായേലിനോടു പറ
ഞ്ഞു: "കനാൻ ദേശം ഞാൻ നിനക്കായി
നൽകും. വാഗ്ദത്ത ഭൂമി നിൻേറതായിത്തീരും."

19അവർ എണ്ണത്തിൽ കുറവായിരുന്നു. വിദേ
ശനാട്ടിൽ അന്യരായ കുറച്ചാളുകൾ. 20അവർ
ഒരു രാജ്യത്തുനിന്നും മറ്റൊന്നിലേക്കു പോയി.
ഒരു ജനതയിൽനിന്നും മറ്റൊരു ജനതയിലേക്കും
പോയി. 21എന്നാൽ അവരെ ഉപദ്രവിക്കാൻ
യഹോവ ആരെയും അനുവദിച്ചില്ല. അവരെ
ഉപദ്രവിക്കരുതെന്ന് യഹോവ രാജാക്കന്മാർക്കു
മുന്നറിയിപ്പു നൽകി.

22യഹോവ ആ രാജാക്കന്മാരോടു, "എൻെറ
തെരഞ്ഞെടുക്കപ്പെട്ടവരെ ഉപദ്രവിക്കരുത്.
എൻെറ പ്രവാചകന്മാരെ ഉപദ്രവിക്കരുത്"
എന്നു പറഞ്ഞു. 23ഭൂമി മുഴുവനും യഹോവ
യ്ക്കു വേണ്ടി പാടുക. യഹോവ നമ്മെ രക്ഷി
ക്കുന്ന സുവാർത്ത നിത്യേന ലോകരെ അറിയി
ക്കുക.

24യഹോവയുടെ തേജസ്സിനെപ്പറ്റി എല്ലാ ജന
തയോടും പറയുക. അവൻെറ അത്ഭുതപ്രവൃ
ത്തികളെപ്പറ്റിയും എല്ലാവരോടും പറയുക.
25യഹോവ വലിയവനും സ്തുത്യർഹനുമാ
കുന്നു. മറ്റെല്ലാ ദേവന്മാരെക്കാളും ഭയപ്പെടേണ്ട
വനുമാണ് യഹോവ. 26എന്തുകൊണ്ടെന്നാൽ,
മറ്റെല്ലാ ദേശങ്ങളിലെയും ദേവന്മാർ മുഴുവനും
വിലകെട്ട വിഗ്രഹങ്ങളാകുന്നു. എന്നാൽ
യഹോവ ആകാശം സൃഷ്ടിച്ചു!

27മഹിമയും പ്രതാപവും യഹോവയ്ക്കുള്ളത്.
കരുത്തും ആനന്ദവും യഹോവയുടെ സവിധ
ത്തിൽ വസിക്കുന്നു. 28കുടുംബങ്ങളും ജനങ്ങളും
യഹോവയുടെ തേജസ്സും ശക്തിയും സ്തുതി
ക്കുക! 29യഹോവയുടെ തേജസ്സിനെ വാഴത്തു
ക. അവൻെറ നാമത്തോടു ആദരവു കാട്ടുക.
നിങ്ങളുടെ വഴിപാടുകൾ യഹോവയ്ക്കു
കൊണ്ടുവരിക. യഹോവയെ അവൻെറ വി
ശുദ്ധ സൗന്ദര്യത്തിൽ ആരാധിക്കുക. 30ലോകം
മുഴുവനും യഹോവയുടെ മുമ്പിൽ ഭയന്നു വിറ
യ്ക്കട്ടെ! പക്ഷേ, അവൻ ഭൂമിയെ ശക്തമായി
ഉണ്ടാക്കിയതിനാൽ ലോകം ചലിക്കുകയില്ല.

31ആകാശവും ഭൂമിയും സന്തുഷ്ടമായിരി
ക്കട്ടെ. "യഹോവ ഭരിക്കുന്നു!" എന്ന് എല്ലായിട
വുമുള്ളവർ പറയട്ടെ. 32സമുദ്രവും അതിലുള്ള
വയും ആർപ്പാദിക്കട്ടെ! വയലുകളും അവയിലു
ള്ളവയും തങ്ങളുടെ സന്തോഷം പ്രകടിപ്പി
ക്കട്ടെ!

33കാട്ടിലെ മരങ്ങൾ യഹോവയ്ക്കു മുമ്പിൽ
ആഹ്ളാദിച്ചു പാടും! എന്തുകൊണ്ടെന്നാൽ,
യഹോവ വരികയായി. ലോകത്തിൻെറ ന്യായ
വിധി നടത്താൻ അവൻ വരുന്നു. 34നന്മ
നിറഞ്ഞ യഹോവയ്ക്കു നന്ദി. യഹോവയുടെ
സ്നേഹം നിത്യമാകുന്നു.

35യഹോവയോടു പറയുക, "ഓ ദൈവമേ,
ഞങ്ങളുടെ രക്ഷകാ ഞങ്ങളെ രക്ഷിക്കണമേ.
ഞങ്ങളെ ഒരുമിച്ചുകൂട്ടി മറ്റു ജനതകളിൽനിന്നും
ഞങ്ങളെ രക്ഷിക്കണമേ. അപ്പോൾ ഞങ്ങൾക്ക്
അങ്ങയുടെ നാമം വാഴ്ത്താം. അപ്പോൾ
ഞങ്ങൾക്ക് ഞങ്ങളുടെ സ്തോത്രഗീതങ്ങൾ
പാടാം."

36യിസ്രായേലിൻെറ ദൈവമാകുന്ന യഹോ
വ എന്നെന്നേക്കും വാഴ്ത്തപ്പെടട്ടെ. അവനെ
ക്കാലവും വാഴ്ത്തപ്പെടട്ടെ. എല്ലാവരും യഹോ
വയെ വാഴ്ത്തിക്കൊണ്ടു പറഞ്ഞു, "ആമേൻ!"

37അനന്തരം ദാവീദ് ആസാഫിനെയും അവ
ൻെറ സഹോദരന്മാരെയും അവിടെ സാക്ഷ്യ
പെട്ടകത്തിനു മുമ്പിൽ വിട്ടിട്ടുപോയി. എന്നും
അതിനു മുമ്പിൽ ആരാധന നടത്താനാണ്
ദാവീദ് അവരെ നിയോഗിച്ചത്. 38ഓബേദ്-
എദോമിനെയും മറ്റ് അറുപത്തെട്ടു ലേവ്യ
രേയും ആസാഫിനോടും സഹോദരന്മാരോടു
മൊപ്പം ആരാധന നടത്താൻ ദാവീദ് നിയോ
ഗിച്ചു. ഓബേദ്-എദോമും ഹോസയെയും
വാതിൽ കാവൽക്കാരായിരുന്നു. യെദൂഥൂൻെറ
പുത്രനായിരുന്നു ഓബേദ്-എദോം.

39ദാവീദ് ഗിബെയോനിലെ ഉന്നതസ്ഥല
ത്തുള്ള യഹോവയുടെ കൂടാരത്തിനു മുമ്പിൽ
ആരാധന നടത്തുന്നതിന് പുരോഹിതനായ
സാദോക്കിനെയും മറ്റു പുരോഹിതന്മാരെയും
നിയോഗിച്ചു. 40എല്ലാ പ്രഭാതത്തിലും സായാ
ഹ്നത്തിലും സാദോക്കും മറ്റു പുരോഹിതന്മാരും
ഹോമയാഗപീഠത്തിൽ ഹോമയാഗങ്ങളർ
പ്പിച്ചു. യഹോവ യിസ്രായേൽജനതയ്ക്കു
നൽകിയ യഹോവയുടെ നിയമത്തിലെഴുതപ്പെ
ട്ടിരിക്കുന്ന ചട്ടങ്ങൾ പാലിക്കാനാണ് അവർ
അങ്ങനെയൊക്കെ ചെയ്തത്. 41ഹേമാനും
യെദൂഥൂനും മറ്റെല്ലാ ലേവ്യരും യഹോവയുടെ
നിത്യമായ സ്നേഹത്തെ വാഴ്ത്തിപ്പാടാൻ
നാമനിർദ്ദേശം ചെയ്യപ്പെട്ടവരായിരുന്നു! 42ഹേ
മാനും യെദൂഥൂനും അവരിലുണ്ടായിരുന്നു.
കാഹളം വിളിക്കുകയും ഇലത്താളം മുഴക്കുകയു
മായിരുന്നു അവരുടെ തൊഴിൽ. ദൈവത്തി
നുവേണ്ടി ഗാനങ്ങൾ ആലപിക്കുമ്പോൾ മറ്റു
സംഗീതോപകരണങ്ങൾ വായിക്കുന്നജോലി
യും ഇവർക്കുണ്ടായിരുന്നു. യെദൂഥൂനിൻെറ
പുത്രന്മാർ കവാടങ്ങളിൽ കാവൽ നിന്നു. 43ആ
ഘോഷങ്ങൾക്കു ശേഷം എല്ലാവരും അവിടം
വിട്ടു. ഓരോരുത്തരും അവരവരുടെ വീടുകളി
ലേക്കുപോയി. ദാവീദും തൻെറ കുടുംബത്തെ
അനുഗ്രഹിക്കാൻ വസതിയിലേക്കു പോയി.

## ദാവീദിന് ദൈവത്തിൻെറ വാഗ്ദാനം

17 വീട്ടിനുള്ളിൽ കയറിയതിനു ശേഷം
ദാവീദ് പ്രവാചകനായ നാഥാനോടു
പറഞ്ഞു, "നോക്കൂ, ഞാൻ ദേവദാരുമരം
കൊണ്ടുണ്ടാക്കിയ കൊട്ടാരത്തിൽ വസിക്കുന്നു.
എന്നാൽ സാക്ഷ്യപെട്ടകമാകട്ടെ കൂടാരത്തിലി
രിക്കുന്നു. ദൈവത്തിന് ഒരു ആലയം പണിയ
ണമെന്ന് എനിക്കാഗ്രഹമുണ്ട്."

2നാഥാൻ, ദാവീദിനോടു മറുപടി പറഞ്ഞു,
"അങ്ങയ്ക്കിഷ്ടമുള്ളതു പോലെ ചെയ്യൂ.
ദൈവം അങ്ങയോടൊപ്പമുണ്ട്."

3എന്നാൽ ആരാത്രി നാഥാന് ദൈവത്തിൻെറ
അരുളപ്പാടുണ്ടായി. 4ദൈവം പറഞ്ഞു, "എൻെറ
ദാസനായ ദാവീദിനോടു ഇക്കാര്യങ്ങൾ
ചെന്നു പറയുക: യഹോവ പറയുന്നു, 'എനി
ക്കു വാസസ്ഥലം പണിയേണ്ടതു നീയല്ല
ദാവീദേ. 5-6യിസ്രായേലിനെ ഞാൻ ഈജി
പ്തിൽനിന്നും മോചിപ്പിച്ചതുമുതൽ ഇന്നു
വരെ, ഞാൻ ഒരു വസതിയിൽ താമസിച്ചിട്ടില്ല.
കൂടാരങ്ങളിൽ വസിച്ച് ഞാൻ സഞ്ചരിച്ചു.
യിസ്രായേൽജനതയ്ക്കു പ്രത്യേക നേതാക്ക
ന്മാരെ ഞാൻ തെരഞ്ഞെടുത്തു. അവർ എൻെറ
ജനതയുടെ ഇടയന്മാരെപ്പോലെയാണ്. യിസ്രാ
യേലിൽ വ്യത്യസ്ത സ്ഥലങ്ങളിൽ സഞ്ചരി
ക്കവേ ഞാനൊരിക്കലും ആ നേതാക്കന്മാരോടു

നിങ്ങളെന്തുകൊണ്ട് ദേവദാരുമരം കൊണ്ടൊരു
ആലയം എനിക്കായി പണിതില്ല? എന്നു
ചോദിച്ചില്ല.’
7“ഇനി എന്റെ ദാസനായ ദാവീദിനോടു
ഇങ്ങനെയും കൂടി പറയുക: സർവ്വശക്തനായ
യഹോവ പറയുന്നു, ‘ആടുകളെ മേയ്ച്ചു
കൊണ്ടു വയലുകളിൽ നടന്നിരുന്ന നിന്നെ
ഞാൻ അവിടെനിന്നും എടുത്തു. നിന്നെ ഞാൻ
എന്റെ യിസ്രായേൽ ജനതയുടെ രാജാവാക്കി.
8നീ പോയ എല്ലായിടവും ഞാൻ നിന്നോടൊ
പ്പമുണ്ടായിരുന്നു. നിനക്കുമുമ്പേപോയി ഞാൻ
നിന്റെ ശത്രുക്കളെ വധിച്ചു. ഇനി നിന്നെ
ഞാൻ ഭൂമിയിലെ ഏറ്റവും കീർത്തിമാന്മാരിൽ
ഒരാളാക്കി മാറ്റും. 9ഈ സ്ഥലം ഞാനെന്റെ
യിസ്രായേൽജനതയ്ക്കായി നൽകുന്നു. അവർ
അവരുടെ വൃക്ഷങ്ങൾ നടുകയും അവയ്ക്കു
ചുവട്ടിൽ സമാധാനത്തോടെ ഇരിക്കുകയും
ചെയ്യും. അവർക്ക് അവിടെ ഒന്നിനെപ്പറ്റിയും
വേവലാതിപ്പെടേണ്ടതില്ല. ആദ്യം ചെയ്തിരു
ന്നതു പോലെ ദുഷ്ടന്മാർ അവരെ മുറിവേല്പി
ക്കുകയില്ല. 10ആ തിന്മകൾ സംഭവിച്ചുവെ
ങ്കിലും എന്റെ യിസ്രായേൽജനതയെ സംര
ക്ഷിക്കുവാൻ ഞാൻ നേതാക്കളെ തെരഞ്ഞെ
ടുത്തു. നിന്റെ എല്ലാ ശത്രുക്കളെയും ഞാൻ
തോല്പിക്കുകയും ചെയ്യും.
“‘യഹോവ നിനക്കായൊരു ഭവനം നിർമ്മി
ക്കുമെന്ന് ഞാൻ പറയുന്നു.* 11നീ മരിച്ച്
നിന്റെ പൂർവ്വികരോടു ചേരുമ്പോൾ നിന്റെ
പുത്രനെ പുതിയ രാജാവാകാൻ ഞാൻ അനുവ
ദിക്കും. നിന്റെ പുത്രന്മാരിലൊരുവനായി
രിക്കും പുതിയ രാജാവ്. അവന്റെ രാജ്യം
ഞാൻ ശക്തമാക്കും. 12നിന്റെ പുത്രൻ എനി
ക്കായി ഒരു ഭവനം പണിയും. നിന്റെ പുത്ര
ന്റെ കുടുംബത്തെ ഞാൻ എന്നെന്നേക്കും ഭരണ
കർത്താക്കളാക്കും. 13ഞാനവന്റെ പിതാവും
അവനെന്റെ പുത്രനുമാകും. നിനക്കുമുമ്പ്
ശൌൽ രാജാവായിരുന്നു. ഞാൻ ശൌലിനുള്ള
എന്റെ പിന്തുണ പിൻവലിക്കുകയും ചെയ്തു.
എന്നാൽ നിന്റെ പുത്രനെ സ്നേഹിക്കുന്ന
തിൽ നിന്ന് ഞാനൊരിക്കലും പിന്മാറില്ല. 14അ
വനെ ഞാനെന്റെ ആലയത്തിന്റെയും രാജ്യ
ത്തിന്റെയും ചുമതലക്കാരനാക്കും. അവന്റെ
ഭരണം നിത്യമായി സ്ഥാപിക്കപ്പെടും!’”
15ദർശനത്തെപ്പറ്റിയും ദൈവം പറഞ്ഞ കാര്യ
ങ്ങളെപ്പറ്റിയും നാഥാൻ ദാവീദിനോടു പറ
ഞ്ഞു.

## ദാവീദിന്റെ പ്രാർത്ഥന

16അനന്തരം ദാവീദുരാജാവ് വിശുദ്ധകൂടാര
ത്തിലേക്കുകടന്ന് യഹോവയ്ക്കു മുമ്പിലിരുന്നു.
ദാവീദു പറഞ്ഞു, “യഹോവയായ ദൈവമേ,
എനിക്കും എന്റെ കുടുംബത്തിനും വേണ്ടി നീ
വളരെ കാര്യങ്ങൾ ചെയ്തു. അതെന്തുകൊ
ണ്ടെന്ന് എനിക്കു മനസ്സിലാകുന്നുമില്ല. 17അതി
നെല്ലാം പുറമേ, ഭാവിയിൽ എന്റെ കുടുംബ
ത്തിനെന്തു സംഭവിക്കുമെന്നും അങ്ങ് എനിക്കു
കാണിച്ചു തന്നു. എന്നെ വളരെ വലിയൊരാ
ളെപ്പോലെ അങ്ങു പരിഗണിച്ചു. 18ഇനി
ഞാനെന്താണു പറയേണ്ടത്? അങ്ങ് എനിക്കു
വളരെ കാര്യങ്ങൾ ചെയ്തു തന്നു. ഞാൻ അങ്ങ
യുടെ ദാസൻ മാത്രമാകുന്നു. അങ്ങയ്ക്കതറി
യാം. 19യഹോവേ, ഈ അത്ഭുതകൃത്യം അങ്ങ്
എനിക്കായി ചെയ്തു. എന്തെന്നാൽ ഈ മഹാ
കാര്യങ്ങളൊക്കെ പരസ്യപ്പെടുത്താൻ അങ്ങ്
ആഗ്രഹിച്ചു. 20യഹോവേ, അങ്ങയെപ്പോലെ
മറ്റൊരുവനുമില്ല. അങ്ങല്ലാതെ ഒരു ദൈവമില്ല.
മറ്റൊരു ദൈവവും ഇതുപോലെ അത്ഭുതങ്ങൾ
കാട്ടുന്നതായി ഞങ്ങൾ ഒരിക്കലും കേട്ടിട്ടു കൂടി
യില്ല! 21യിസ്രായേലു പോലെ മറ്റൊരു രാഷ്ട്ര
മുണ്ടോ? ഇല്ല! അങ്ങ് അത്ഭുതങ്ങൾ കാട്ടിയ
ഭൂമിയിലെ ഒരേയൊരു രാജ്യം യിസ്രായേൽ
മാത്രമാണ്. അങ്ങ് ഞങ്ങളെ ഈജിപ്തിൽ
നിന്നും പുറത്തു കൊണ്ടുവന്ന് സ്വതന്ത്രരാക്കി.
അങ്ങ് അങ്ങയെത്തന്നെ കീർത്തിമാനാക്കി.
അങ്ങ് അങ്ങയുടെ ജനതയ്ക്കു മുമ്പേ നടന്ന്
ഞങ്ങൾക്കു വേണ്ടി മറ്റുള്ളവരെ അവരുടെ
നാട്ടിൽനിന്നും പുറത്താക്കി! 22യിസ്രായേൽ
ജനതയെ അങ്ങ് എന്നെന്നേക്കും അങ്ങയുടെ
ജനതയായി എടുത്തു. യഹോവേ, അങ്ങ് അവ
രുടെ ദൈവമാകുകയും ചെയ്തു.
23“യഹോവേ, അങ്ങ് എന്നോടും എന്റെ
കുടുംബത്തോടും ഈ പ്രതിജ്ഞ ചെയ്തു.
ഇപ്പോൾ അങ്ങ് അങ്ങയുടെ വാഗ്ദാനം
എക്കാലത്തേക്കുമായി പാലിക്കേണമേ. അങ്ങ്
ചെയ്യുമെന്നു പ്രഖ്യാപിച്ചവ ചെയ്യേണമേ!
24അങ്ങ് വിശ്വസ്തനാണെന്നു കാണിച്ചാലും!
അങ്ങയുടെ നാമം ജനങ്ങളെക്കാലവും വാഴ്ത്തു
മെന്നു ഞാൻ കരുതുന്നു. അപ്പോൾ ജനങ്ങൾ
പറയും, ‘സർവ്വശക്തനായ യഹോവയാകുന്നു
യിസ്രായേലിന്റെ ദൈവം!’ ഞാൻ അങ്ങയുടെ
ദാസൻ! എന്റെ കുടുംബത്തെ ദയവായി കരു
ത്തുറ്റതാക്കുകയും അങ്ങയെ സേവിക്കാൻ തുട
ർന്നും അനുവദിക്കുകയും ചെയ്യേണമേ.
25“എന്റെ ദൈവമേ, അങ്ങ് അങ്ങയുടെ ദാസ
നായ എന്നോടു സംസാരിച്ചു. എന്റെ കുടുംബ
ത്തെ ഒരു രാജകുടുംബമാക്കുമെന്ന് അങ്ങ് വാ
ഗ്ദാനം ചെയ്തു. അതിനാലാണ് ഞാനിത്ര നിർ
ഭയനായി അങ്ങയോടു പ്രാർത്ഥിക്കാൻ ധൈര്യ
പ്പെടുന്നത്. 26യഹോവേ, അങ്ങാകുന്നു ദൈവം.
ഈ നന്മകളെനിക്കായി ചെയ്യാമെന്ന് അങ്ങു
വാഗ്ദാനവും ചെയ്തിരുന്നു. 27യഹോവേ,
അങ്ങ് കാരുണ്യത്തോടെ എന്റെ കുടുംബത്തെ
അനുഗ്രഹിച്ചു. അങ്ങയെ നിത്യമായും സേവി
ക്കുവാൻ എന്റെ കുടുംബത്തെ അങ്ങ് കരുണ
യോടെ അനുവദിച്ചു. യഹോവേ, അങ്ങ്
എന്റെ കുടുംബത്തെ അനുഗ്രഹിച്ചു. അങ്ങനെ
എന്റെ കുടുംബം എന്നെന്നേക്കും അനുഗൃഹീത
മായി!”

## ദാവീദ് അനേകം രാഷ്ട്രങ്ങൾക്കുമേൽ വിജയം നേടുന്നു

18 പിന്നീട് ദാവീദ് ഫെലിസ്ത്യരെ ആക്രമി
ച്ചു. അവൻ അവരെ പരാജയപ്പെടുത്തി.
ഗത്ത്പട്ടണവും അതിനുചുറ്റിലുമുള്ള ചെറുപ
ട്ടണങ്ങളും അവൻഫെലി സ്ത്യരിൽനിന്നും പി
ടിച്ചെടുത്തു.
2അനന്തരം ദാവീദ് മോവാബു രാജ്യത്തെ
പരാജയപ്പെടുത്തി. മോവാബ്യജനത ദാവീ
ദിന്റെ ദാസന്മാരായി. അവർ ദാവീദിന് കപ്പം
കൊടുത്തു.
3ഹദദേസെരിന്റെ സൈന്യവുമായും ദാവീദ്
ഏറ്റുമുട്ടി. സോബയിലെ രാജാവായിരുന്നു ഹദ
ദേസെർ. ഹമാത്തു നഗരംവരെ ദാവീദ് ആ

---

**യഹോവ ... പറയുന്നു** ഒരു യഥാർത്ഥ ഭവനമല്ല ഇവിടെ അർത്ഥമാക്കുന്നത്. ദാവീദിന്റെ കുടുംബത്തിൽ നിന്നുള്ളവ രെയഹോവ വളരെ വളരെ വർഷക്കാലത്തേക്കു രാജാവാക്കും എന്നാണിതിന്നർത്ഥം.

സൈന്യത്തിനെതിരെ യുദ്ധം ചെയ്തു. ഹദദേ
സെർ തന്റെ രാജ്യവിസ്തൃതി യൂഫ്രട്ടീസുനദി
വരെയാക്കാൻ ശ്രമിച്ചതിനാലാണ് ദാവീദ്
അങ്ങനെ ചെയ്തത്. 4ഹദദേസെരിൽനിന്നും
ദാവീദ് ആയിരം രഥങ്ങളും ഏഴായിരം തേരാളി
കളെയും ഇരുപതിനായിരം ഭടന്മാരെയും പിടി
ച്ചെടുത്തു. തേരുകൾ വലിക്കാനുപയോഗിച്ചി
രുന്ന, ഹദദേസെരിന്റെ കുതിരകളിൽ മിക്കവ
യേയും ദാവീദ് മുടന്തുള്ളവയാക്കുകയും ചെ
യ്തു. എന്നാൽ നൂറുതേരുകൾ വലിക്കാനുള്ള
കുതിരകളെ ദാവീദ് രക്ഷിച്ചു.

5ദമ്മേശെക്കിൽ നിന്നുള്ള അരാമ്യർ ഹദദേ
സെരിനെ സഹായിക്കാൻ വന്നു. ഹദദേസെർ
സോബയിലെ രാജാവായിരുന്നു. പക്ഷേ ദാവീ
ദ് 22,000 അരാമ്യഭടന്മാരെ പരാജയപ്പെടുത്തുക
യും വധിക്കുകയും ചെയ്തു. 6അനന്തരം ദാവീദ്
അരാമിലെ ദമ്മേശെക്കു നഗരത്തിൽ കോട്ട
പണിതു. അരാമ്യർ ദാവീദിന്റെ ഭൃത്യന്മാരാവു
കയും അദ്ദേഹത്തിനു കപ്പം കൊടുക്കുകയും
ചെയ്തു. അങ്ങനെ യഹോവ, ദാവീദ് ചെന്നിട
ത്തൊക്കെ അയാൾക്ക് വിജയം ഉണ്ടാക്കി.

7ദാവീദ്, ഹദദേസെരിന്റെ സേനാനായക
ന്മാരിൽനിന്നും സ്വർണ്ണക്കവചങ്ങൾ പിടിച്ചെ
ടുത്ത് അവ യെരൂശലേമിലേക്കു കൊണ്ടുവന്നു.
8തിബ്ഹാത്ത്, കൂൻ പട്ടണങ്ങളിൽ നിന്ന് ധാ
രാളം വെങ്കലവും ദാവീദ് കൊണ്ടുവന്നു. ആ
പട്ടണങ്ങൾ ഹദദേസെരിന്റേതായിരുന്നു. പി
ന്നീട്, ഈ വെങ്കലമുപയോഗിച്ചാണ് ശലോ
മോൻ, വെങ്കലത്തൊട്ടിയും വെങ്കലത്തൂണുക
ളും ആലയത്തിലേക്കുള്ള മറ്റു വെങ്കലസാമഗ്രി
കളും ഉണ്ടാക്കിയത്.

9തോവൂ ആയിരുന്നു ഹമാത്തുനഗരത്തിലെ
രാജാവ്. ഹദദേസെരിന്റെ സൈന്യത്തെ മുഴു
വൻ ദാവീദ്പരാജയപ്പെടുത്തിയതായി തോവൂ
കേട്ടു. 10അതിനാൽ തോവൂ തന്റെ പുത്രനായ
ഹദോരാമിനെ ദാവീദുരാജാവിന്റെയടുത്തേ
ക്കു സമാധാനത്തിനും അനുഗ്രഹത്തിനുമായി
അയച്ചു. ഹദദേസെരിനെതിരെ യുദ്ധം ചെയ്ത്
ദാവീദ് അയാളെ തോല്പിച്ചതിനാലാണ് തോവൂ
അങ്ങനെ ചെയ്തത്. ഹദദേസെർ മുമ്പ് തോവൂ
വുമായും യുദ്ധം ചെയ്തിരുന്നു. ദാവീദിന് ഹ
ദോരാം സ്വർണ്ണം, വെള്ളി, വെങ്കലം എന്നിവ
കൊണ്ടുള്ള സാധനങ്ങൾ നൽകി. 11ദാവീദുരാ
ജാവ് ആ സാധനങ്ങൾ വിശുദ്ധീകരിക്കുകയും
അവ യഹോവയ്ക്കു നൽകുകയും ചെയ്തു.
എദോമ്യർ, മോവാബ്യർ, അമ്മോന്യർ, ഫെലി
സ്ത്യർ, അമാലേക്യർ എന്നിവരിൽനിന്നും ല
ഭിച്ച വെള്ളിയും സ്വർണ്ണവുമൊക്കെ ദാവീദ്
അങ്ങനെയാണു ചെയ്തത്.

12സെരൂയയുടെ പുത്രനായ അബീശായി പ
തിനെണ്ണായിരം എദോമ്യരെ ഉപ്പുതാഴ്വരയിൽ
വച്ചുവധിച്ചു. 13അബീശായി എദോമിൽ ഭര
ണാധികാരികളെ നിയമിക്കുകയും എല്ലാ എ
ദോമ്യരും ദാവീദിന്റെ ദാസന്മാരായിത്തീരുക
യും ചെയ്തു. പോയിടത്തൊക്കെ യഹോവ
ദാവീദിന് വിജയം നൽകി.

### ദാവീദിന്റെ ഉദ്യോഗസ്ഥപ്രമുഖന്മാർ

14ദാവീദ് യിസ്രായേലിന്റെ മുഴുവൻരാജാ
വായിരുന്നു. അദ്ദേഹം എല്ലാവരോടും നീതി
യോടെ പെരുമാറി. 15സെരൂയയുടെ പുത്രനായ
യോവാബായിരുന്നു ദാവീദിന്റെ സൈന്യാധി
പൻ. അഹീലൂദിന്റെ പുത്രനായ യെഹോശാ
ഫാത്ത് ദാവീദിന്റെ പ്രവൃത്തികളെപ്പറ്റി എഴു
തിവച്ചു. 16സാദോക്കും അഹീമേലെക്കും ആ
യിരുന്നു പുരോഹിതന്മാർ. സാദോക്ക് അഹീ
ത്തൂബിന്റെ പുത്രനും അഹീമേലെക്ക് അബ്യാ
ഥാരിന്റെ പുത്രനുമായിരുന്നു. ശവ്ശാ ആയിരു
ന്നു പകർപ്പെഴുത്തുകാരൻ. 17ക്രേത്യരെയും
പ്ലേത്യരെയും നയിക്കുന്നതിന്റെ ചുമതല ബെ
നായാവിനായിരുന്നു. യെഹോയാദയുടെ പുത്ര
നായിരുന്നു ബെനായാവ്. ദാവീദിന്റെ പുത്ര
ന്മാരും പ്രമുഖഉദ്യോഗസ്ഥന്മാരായിരുന്നു.
അവർ ദാവീദുരാജാവിന്റെ പാർശ്വസേവക
രായിരുന്നു.

### ദാവീദിന്റെയാളുകളെ അമ്മോന്യർ നാണം കെടുത്തുന്നു

19 നാഹാശ് ആയിരുന്നു അമ്മോന്യരുടെ രാ
ജാവ്. നാഹാശ്മരിക്കുകയും അയാളുടെ
പുത്രൻ പുതിയരാജാവാകുകയും ചെയ്തു. 2അ
പ്പോൾ ദാവീദുപറഞ്ഞു, "നാഹാശ് എന്നോടു
കാരുണ്യംകാട്ടി. അതിനാൽ നാഹാശിന്റെപു
ത്രനായ ഹാനൂനോടു ഞാനും ദയ കാട്ടണം."
അങ്ങനെ ദാവീദ്, ഹാനൂന്റെയടുത്തേക്ക് അയാ
ളുടെ പിതാവിന്റെ മരണത്തിൽ സമാശ്വസി
പ്പിക്കുവാൻ ദൂതന്മാരെ അയച്ചു. ദാവീദിന്റെ
ദൂതന്മാർ ഹാനൂനെ ആശ്വസിപ്പിക്കുവാൻ അ
മ്മോന്യരാജ്യത്തേക്കു പോയി.

3എന്നാൽ അമ്മോന്യരുടെനേതാക്കന്മാർ ഹാ
നൂനോടു പറഞ്ഞു, "കബളിപ്പിക്കപ്പെടരുത്. ദാ
വീദ് യഥാർത്ഥത്തിൽ ഇവരെ അയച്ചിരിക്കുന്ന
ത് അങ്ങയെ ആശ്വസിപ്പിക്കാനോ അങ്ങയുടെ
അന്തരിച്ച പിതാവിന് ആദരാഞ്ജലിയർപ്പി
ക്കാനോ അല്ല! അല്ല! നിനക്കും നിന്റെ രാജ്യ
ത്തിനുംമേൽ ചാരപ്പണി നടത്താനാണ് ദാവീദ്
ഇവരെഅയച്ചിരിക്കുന്നത്!" നിന്റെ രാജ്യം തക
ർക്കാൻ അവനാഗ്രഹിക്കുന്നു." 4അതിനാൽ ഹാ
നൂൻ ദാവീദിന്റെ ദൂതന്മാരെ പിടികൂടി അവരു
ടെ താടി വടിച്ചുകളഞ്ഞു. ഹാനൂൻ അവരുടെ
വസ്ത്രങ്ങളുടെ ഒരു ഭാഗം അരയ്ക്കുതാഴെവെ
ച്ചുമുറിച്ചുകളയുകയും അവരെ അപമാനിക്കു
കയും ചെയ്തു*. അനന്തരം അയാൾ അവരെ
വിട്ടയച്ചു.

5ദാവീദിന്റെ ദാസന്മാർ സ്വദേശത്തേക്കു മ
ടങ്ങിപ്പോകാൻ പോലും വയ്യാത്തരീതിയിൽ അ
പമാനിതരായി. ചിലർചെന്ന് ദാവീദിനോടു
അവന്റെ ഭൃത്യന്മാർക്കു സംഭവിച്ചതു പറഞ്ഞു.
അതിനാൽ ദാവീദുരാജാവ് തന്റെ ഭൃത്യന്മാർക്ക്
ഈ സന്ദേശമയച്ചു: "നിങ്ങളുടെ താടിവീണ്ടും
വളരുംവരെ യെരീഹോപട്ടണത്തിൽ തങ്ങുക.
അനന്തരംനിങ്ങൾക്ക് സ്വദേശത്തേക്കു മടങ്ങാം."

6തങ്ങൾസ്വയം ദാവീദിന്റെ വെറുക്കപ്പെട്ടു
ന്ന ശത്രുക്കളായിത്തീർന്നുവെന്ന് അമ്മോന്യർ
ക്കു മനസ്സിലായി. അനന്തരംഹാനൂനും അമ്മോ
ന്യരും എഴുപത്തയ്യായിരം പൗണ്ടുപയോഗിച്ച്
മെസൊപൊതാമ്യയിൽനിന്നും തേരുകളും കുതി
രകളും വാങ്ങി. അരാമിലെ മയഖാ, സോബാ
എന്നീ പട്ടണങ്ങളിൽനിന്നും തേരാളികളെയും
അവർ വാങ്ങി. 7അമ്മോന്യർ മുപ്പത്തീരായിരം
രഥങ്ങൾ വാങ്ങി. തങ്ങളെ സഹായിക്കുന്നതിന്
അവർ മയഖയിലെ രാജാവിന് പ്രതിഫലവും
നൽകി. മയഖാരാജാവ് സൈന്യസമേതം വന്ന്
മെദേബാപട്ടണത്തിനടുത്ത് തങ്ങളുടെ പാള
യം സ്ഥാപിച്ചു. അമ്മോന്യരെല്ലാം യുദ്ധസന്ന

**അവരുടെ … ചെയ്തു** മോശയുടെ നിയമമനുസരിച്ച് യിസ്രായേലുകാരനെ സംബന്ധിച്ചിടത്തോളം തന്റെ താടിവടിച്ചുകളയുന്നത് നിഷിദ്ധമായിരുന്നു.

ദ്ധരായി തങ്ങളുടെ പട്ടണങ്ങളിൽനിന്നും പുറ
ത്തു വന്നു.
8അമ്മോന്യർ യുദ്ധത്തിനൊരുങ്ങുകയാണെ
ന്ന് ദാവീദ്മനസ്സിലാക്കി. അതിനാലദ്ദേഹം യോ
വാബിനെയും മുഴുവൻ യിസ്രായേൽസൈന്യ
ത്തെയും അമ്മോന്യർക്കെതിരെ യുദ്ധത്തിനയ
ച്ചു. 9അമ്മോന്യർ യുദ്ധസന്നദ്ധരായി പുറത്തു
വന്നു. അവർ നഗരകവാടത്തിനടുത്തായി
രുന്നു. സഹായത്തിനായെത്തിയ രാജാക്കന്മാർ
പുറത്ത് വയലുകളിലും കാത്തുനിന്നു.
10തനിക്കെതിരെ യുദ്ധസന്നദ്ധമായ രണ്ടു
സേനാവ്യൂഹങ്ങളുണ്ടെന്ന് യോവാബ് മനസ്സി
ലാക്കി. ഒരു വ്യൂഹംതനിക്കു മുന്നിലും മറ്റേത്
തനിക്കുപിന്നിലും. അതിനാൽ യോവാബ് യി
സ്രായേലിലെ ഏറ്റവും സമർത്ഥന്മാരായ ഏതാ
നുംഭടന്മാരെ തെരഞ്ഞെടുത്തു. അയാൾ അവരെ
അരാമ്യസേനയോടേറ്റുമുട്ടാൻ അയച്ചു. 11ബാ
ക്കി യിസ്രായേൽസേനയെ യോവാബ്, അബീ
ശായിയുടെനേതൃത്വത്തിൻ കീഴിലാക്കി. അബീ
ശായി യോവാബിന്റെ സഹോദരനായിരുന്നു.
ആ ഭടന്മാർ അമ്മോന്യസേനയെ നേരിടാനും
പുറപ്പെട്ടു. 12യോവാബ് അബീശായിയോടു
പറഞ്ഞു, “അരാമ്യസേന എനിക്ക് കടുത്ത എ
തിരാളികളാണെങ്കിൽ നീ എന്നെ സഹായി
ക്കണം. അതുപോലെ അമ്മോന്യസേന നിനക്ക്
കടുത്ത എതിരാളികളാണെങ്കിൽ ഞാൻ നിന്നെ
സഹായിക്കാം. 13നമ്മുടെ ജനങ്ങൾക്കും നമ്മുടെ
ദൈവത്തിന്റെ നഗരങ്ങൾക്കുംവേണ്ടി യുദ്ധം
ചെയ്യുമ്പോൾ നമുക്കു ശക്തരും ധൈര്യശാലി
കളുമായിരിക്കാം! യഹോവയുടെ ആഗ്രഹം നട
ത്തപ്പെടട്ടെ.”
14യോവാബും തന്റെ സൈന്യവും അരാമ്യ
സേനയെ ആക്രമിച്ചു. അരാമ്യസേന യോവാ
ബിൽനിന്നും അവന്റെസൈന്യത്തിൽനിന്നും
ഓടിയകന്നു. 15അരാമ്യസേന ഓടിപ്പോകുന്നതു
കണ്ട് അമ്മോന്യസേനയും ഓടിപ്പോയി. അബീ
ശായിയിൽ നിം അവന്റെ സൈന്യത്തിൽ നി
ന്നുമാണവർ ഓടിയകന്നത്. അമ്മോന്യർ തങ്ങ
ളുടെ നഗരത്തിലേക്കും യോവാബ് യെരൂശലേ
മിലേക്കും മടങ്ങി.
16യിസ്രായേൽ തങ്ങളെതോല്പിച്ചതായി അരാ
മ്യനേതാക്കൾക്കു മനസ്സിലായി. അതിനാൽ അ
വർ യൂഫ്രട്ടീസുനദിക്കു കിഴക്കുവസിക്കുന്ന അ
രാമ്യരുടെ അടുത്തേക്കുസഹായത്തിനായി ദൂത
ന്മാരെഅയച്ചു. അരാമിൽനിന്നുള്ള ഹദദേസെ
രിന്റെ സൈന്യാധിപനായിരുന്നു ശോഫക്.
ആ അരാമ്യരേയും നയിച്ചിരുന്നത് ശോഫക്കാ
യിരുന്നു.
17അരാമ്യർ യുദ്ധത്തിനായി ഒത്തുകൂടുകയാ
ണെന്നവാർത്ത ദാവീദ് കേട്ടു. അതിനാൽ ദാ
വീദ് യിസ്രായേലുകാരെ മുഴുവൻ സംഘടിപ്പി
ച്ചു. ദാവീദ് അവരെ യോർദ്ദാൻനദിയുടെ മറുക
രയിലേക്കു നയിച്ചു. അവർ അരാമ്യരുമായി
മുഖാമുഖം നിന്നു. ദാവീദ് തന്റെ സൈന്യത്തെ
യുദ്ധസന്നദ്ധരാക്കുകയും അവർ അരാമ്യരെ ആ
ക്രമിക്കുകയും ചെയ്തു. 18അരാമ്യർ യിസ്രായേ
ലുകാരിൽനിന്നും ഓടിയകന്നു. ദാവീദും അയാ
ളുടെസൈന്യവും അരാമ്യരുടെ ഏഴായിരംതേ
രാളികളെയും നാല്പതിനായിരം ഭടന്മാരെയും വ
ധിച്ചു. ദാവീദുംസൈന്യവും അരാമ്യസേനയു
ടെ നായകനായിരുന്ന ശോഫക്കിനെയും വധി
ച്ചു.
19യിസ്രായേൽ തങ്ങളെ തോല്പിച്ചതായി മ
നസ്സിലാക്കിയ ഹദദേസെരിന്റെ ഉദ്യോഗസ്ഥ
ന്മാർ ദാവീദുമായിസമാധാനം സ്ഥാപിച്ചു. അ
വർദാവീദിന്റെ ദാസന്മാരായിത്തീർന്നു. അതി
നാൽ അരാമ്യർവീണ്ടും അമ്മോന്യരെ സഹായി
ക്കാൻ വിസമ്മതിച്ചു.

## യോവാബ് അമ്മോന്യരെ നശിപ്പിക്കുന്നു

20 വസന്തത്തിൽ യോവാബ് യിസ്രായേൽ
സേനയെ യുദ്ധരംഗത്തേക്കുനയിച്ചു. വർ
ഷത്തിലെ ആകാലത്താണ് രാജാക്കന്മാർ യുദ്ധ
ത്തിന് പുറപ്പെടാറുള്ളത്. എന്നാൽദാവീദ് യെ
രൂശലേമിൽ തന്നെതങ്ങി. യിസ്രായേൽസേന
അമ്മോനിലേക്കു ചെന്ന് ആ രാജ്യത്തെതോല്പി
ച്ചു. അനന്തരം അവർ രബ്ബാനഗരത്തിലേക്കു
പോയി.സൈന്യം നഗരത്തിനുചുറ്റും താവളമ
ടിച്ചു. ജനങ്ങൾ നഗരത്തിനകത്തേക്കും പുറ
ത്തേക്കും കടക്കുന്നതുതടയാനായിരുന്നു അവര
ങ്ങനെ ചെയ്തത്. പൂർണ്ണമായും നശിക്കുംവരെ
അവർ രബ്ബാനഗരത്തെ ആക്രമിച്ചു.
2ദാവീദ് അവരുടെ രാജാവിന്റെ * തലയിൽ
നിന്നും കിരീടമെടുത്തു. ആ സ്വർണ്ണക്കിരീടത്തി
ന് എഴുപത്തഞ്ചുപൗണ്ട് ഭാരമുണ്ടായിരുന്നു.
കിരീടത്തിൽ അമൂല്യങ്ങളായ കല്ലുകളുണ്ടായി
രുന്നു. കിരീടം ദാവീദിന്റെ തലയിലണിയപ്പെ
ട്ടു. പിന്നീട്, രബ്ബാനഗരത്തിൽനിന്നും കൊണ്ടു
വന്ന വിലപ്പിടിപ്പുള്ള അനേകം സാധനങ്ങളും
ദാവീദിനുണ്ടായി.3രബ്ബാനിവാസികളെക്കൊണ്ട്
ദാവീദ്അറക്കവാൾ, കൂന്താലി, കോടാലി എന്നി
വകൊണ്ടുള്ള പണികൾ എടുപ്പിച്ചു. അമ്മോ
ന്യരുടെ എല്ലാ നഗരങ്ങളോടും ദാവീദ് അതേ
കാര്യങ്ങൾ ചെയ്തു. അനന്തരം ദാവീദും മുഴു
വൻ സൈന്യവും യെരൂശലേമിലേക്കുമടങ്ങി.

## ഫെലിസ്ത്യരാക്ഷസന്മാർ വധിക്കപ്പെട്ടു

4പിന്നീട് യിസ്രായേൽജനത ഗേസെർ പട്ട
ണത്തിൽവച്ച് ഫെലിസ്ത്യരുമായി യുദ്ധം ചെ
യ്തു. അക്കാലത്ത്, ഹൂശാത്യനായ സിബ്ബെക്കാ
യി സിപ്പായിയെ വധിച്ചു. മല്ലന്മാരുടെ പുത്ര
ന്മാരിലൊരുവനായിരുന്നു സിപ്പായി. അങ്ങനെ
ആ ഫെലിസ്ത്യർ യിസ്രായേലുകാർക്കു അടി
മകളെപ്പോലെയായി.
5മറ്റൊരിക്കൽ, യിസ്രായേൽജനത, ഫെലി
സ്ത്യജനതയുമായി ഒരു യുദ്ധം കൂടി ചെയ്തു.
യായീരിന്റെപുത്രനായ എൽഹാനാൻ ലഹ്മി
യെവധിച്ചു. ഗൊല്യാത്തിന്റെ സഹോദരനാ
യിരുന്നുലഹ്മി. ഗത്തുകാരനായിരുന്നു ഗോല്യാ
ത്ത്. ലഹ്മിയുടേത് വളരെവലുതും ഭാരിച്ചതുമാ
യ ഒരുകുന്തമായിരുന്നു. ഒരു നെയ്ത്തുതറി യുടെ
തൂണിന്റെയത്രവലിപ്പം അതിനുണ്ടായിരുന്നു.

6പിന്നീട് യിസ്രായേലുകാർ ഗത്തുപട്ടണ
ത്തിൽവച്ച് ഫെലിസ്ത്യരുമായി മറ്റൊരു യുദ്ധം
കൂടി ചെയ്തു. ആ പട്ടണത്തിൽ ഭീമാകായ
നായ ഒരാൾ ഉണ്ടായിരുന്നു. അയാൾക്ക് കൈക
ളിലും കാലുകളിലുമായി ഇരുപത്തിനാലു വിര
ലുകളുമുണ്ടായിരുന്നു. ഓരോ കൈയിലും ആറു
വിരൽവീതവും ഓരോ കാലിലും ആറുവിരൽ
വീതവുമുണ്ടായിരുന്നു. അയാളും രാക്ഷസന്മാ
രുടെ പുത്രന്മാരിലൊരുവനായിരുന്നു. 7അയാൾ
യിസ്രായേൽജനതയെ പരിഹസിച്ചപ്പോൾ
യോനാഥാൻ അയാളെ വധിച്ചു. ശിമെയയുടെ
പുത്രനായിരുന്നു യോനാഥാൻ. ശിമെയാ ദാവീ
ദിന്റെസഹോദരനും.

---

**അവരുടെ രാജാവിന്റെ** അഥവാ അമ്മോന്യരുടെ
ദേവനായ മിൽക്കോമിന്റെ.

8ഗത്തുപട്ടണത്തിലെ രാക്ഷസന്മാരുടെ പുത്ര
ന്മാരായിരുന്നു ആഫെലിസ്ത്യർ. ആ രാക്ഷ
സന്മാരെ ദാവീദും അയാളുടെ ദാസന്മാരും വ
ധിച്ചു.

### യിസ്രായേലുകാരെ എണ്ണി ദാവീദ് പാപം ചെയ്യുന്നു

21 സാത്താൻ യിസ്രായേലുകാർക്ക് വിരോ
ധമായി എഴുന്നേറ്റ് യിസ്രായേൽജനതയു
ടെ എണ്ണമെടുക്കാൻ ദാവീദിനെ പ്രേരിപ്പിച്ചു.
2അതിനാൽ ദാവീദ് യോവാബിനോടും ജനനേ
താക്കളോടും പറഞ്ഞു, “പോയി എല്ലാ യിസ്രാ
യേലുകാരുടെയും എണ്ണമെടുക്കുക. ബേർ-ശേ
ബപട്ടണം മുതൽ ദാൻപട്ടണംവരെ രാജ്യത്തുള്ള
എല്ലാവരെയും എണ്ണുക. എന്നിട്ട് എന്നോടു
പറയുക. അപ്പോളിവിടെ എത്രപേരുണ്ടെന്ന് എ
നിക്കറിയാൻ കഴിയുമല്ലോ.”

3എന്നാൽ യോവാബ് മറുപടി പറഞ്ഞു, “യ
ഹോവ തന്റെ ജനതയെ ഇപ്പോഴുള്ള തിന്റെ
നൂറുമടങ്ങാക്കട്ടെ! എന്റെ പ്രഭുവും രാജാവുമാ
യവനേ, യിസ്രായേൽജനത മുഴുവൻ അങ്ങയു
ടെ ദാസന്മാരാണെന്നു നീ അറിയുന്നു. പിന്നെ
ന്തിനാണ് അങ്ങ് അവരെ പാപത്തിന്റെ അപ
രാധികളാക്കുന്ന വിധം അവരെ എണ്ണാനാഗ്രഹി
ക്കുന്നത്?”

4എന്നാൽ ദാവീദുരാജാവ് തന്റെ തീരുമാന
ത്തിലുറച്ചുനിന്നു.രാജാജ്ഞഅനുസരിക്കുകയേ
യോവാബിനു മാർഗ്ഗമുണ്ടായിരുന്നുള്ളൂ. അതി
നാൽ യോവാബ് ജനങ്ങളുടെ എണ്ണമെടുത്തു
കൊണ്ട് യിസ്രായേലിലെമ്പാടും സഞ്ചരിച്ചു.
അനന്തരം യോവാബ് യെരൂശലേമിലേക്കുമട
ങ്ങി വരികയും 5ജനങ്ങളുടെ എണ്ണം ദാവീദിനെ
അറിയിക്കുകയും ചെയ്തു. വാളുപയോഗിക്കാ
ൻകഴിവുള്ളവർ യിസ്രായേലിൽ പതിനൊന്നു
ലക്ഷംപേരും യെഹൂദയിൽ നാലുലക്ഷത്തി എ
ഴുപതിനായിരംപേരും ഉണ്ടായിരുന്നു. 6ലേവ്യ,
ബെന്യാമീൻഗോത്രക്കാരെ യോവാബ് എണ്ണുക
യുണ്ടായില്ല. ദാവീദുരാജാവിന്റെ ഉത്തരവ് ഇ
ഷ്ടമില്ലാത്തതിനാലാണ് യോവാബ് ആ ഗോത്ര
ക്കാരെഎണ്ണാതിരുന്നത്. 7ദൈവദൃഷ്ടിയിൽ ദാ
വീദ് ദോഷമാണു ചെയ്തത്. അതിനാൽ ദൈവം
യിസ്രായേലിനെ ശിക്ഷിച്ചു.

### ദൈവം യിസ്രായേലിനെ ശിക്ഷിക്കുന്നു

8അനന്തരം ദാവീദ് ദൈവത്തോടുപറഞ്ഞു,
“ഞാൻ വലിയൊരു പാപംചെയ്തു. യിസ്രാ
യേൽജനതയെ എണ്ണുകവഴി ഞാനൊരു മഹാ
പാപംചെയ്തു. ഇപ്പോൾ, അങ്ങയുടെദാസനാ
യ എന്നിൽനിന്നും ഈ പാപം ഇല്ലാതാക്കണമേ
എന്നു ഞാന പേക്ഷിക്കുന്നു.”

9-10ഗാദായിരുന്നു ദാവീദിന്റെ പ്രവാചകൻ,
യഹോവ ഗാദിനോടുപറഞ്ഞു, “ദാവീദിനോടു
ചെന്നിങ്ങനെപറയുക: ‘യഹോവ പറയുന്നതി
താണ്: നിനക്ക് ഞാൻ മൂന്നു കാര്യങ്ങൾ തരുന്നു.
അതിലൊന്ന് നീ തെരഞ്ഞെടുക്കണം. അപ്പോൾ,
നീ തെരഞ്ഞെടുക്കുന്ന മാർഗ്ഗത്തിൽ നിന്നെ
ഞാൻ ശിക്ഷിക്കും.’”

11-12അനന്തരം ഗാദ് ദാവീദിന്റെയടുത്തേക്കു
പോയി. ഗാദ് ദാവീദിനോടു പറഞ്ഞു, “യഹോ
വ പറയുന്നു, ‘ദാവീദേ, നിനക്കേതു ശിക്ഷയാ
ണു വേണ്ടതെന്നു തെരഞ്ഞെടുക്കുക: വേണ്ടത്ര
ഭക്ഷണമില്ലാത്ത മൂന്നുവർഷങ്ങളോ മൂന്നുമാസം
ശത്രുക്കൾ വാളുമായി നിന്നെ ഓടിക്കുകയോ
യഹോവയുടെ മൂന്നുദിവസത്തെ ശിക്ഷയോ
ഏതാണുവേണ്ടത്? രാജ്യത്തുടനീളം മാരകരോ
ഗം പടരുകയും ജനങ്ങളെ വധിച്ചുകൊണ്ട് യ
ഹോവയുടെ ദൂതൻ യിസ്രായേലിലൂടെ സഞ്ച
രിക്കുകയും ചെയ്യും.’ ദാവീദേ, ദൈവം എന്നെ
അയച്ചതാണ്. ഇനി, ഞാനെന്തു മറുപടിയാ
ണദ്ദേഹ ത്തിനു നൽകേണ്ടതെന്നു നീ പറയുക.”

13ദാവീദ് ഗാദിനോടു പറഞ്ഞു, “ഞാൻ കുഴപ്പ
ത്തിലായിരിക്കുന്നു! എന്റെ ശിക്ഷമറ്റാരെങ്കി
ലും നിശ്ചയിക്കാനെനിക്കാഗ്രഹമില്ല. യഹോവ
വളരെ കാരുണ്യവാനാണ്. അതിനാൽ എന്റെ
ശിക്ഷ എങ്ങനെയായിരിക്കണമെന്ന് അവൻ നി
ശ്ചയിക്കട്ടെ.”

14അതിനാൽ യഹോവ മാരകരോഗങ്ങളെ യി
സ്രായേലിലേക്കയയ്ക്കുകയും എഴുപതിനാ
യിരംപേർ മരിക്കുകയുംചെയ്തു. 15യെരൂശലേ
മിനെ നശിപ്പിക്കാൻ യഹോവ ഒരുദൂതനെ അ
യച്ചു. എന്നാൽ ദൂതൻ യെരൂശലേമിനെ നശി
പ്പിക്കുന്നതുകണ്ടപ്പോൾ യഹോവയ്ക്കു കഷ്ടം
തോന്നി.അതിനാൽ യെരൂശലേം നശിപ്പിക്കേണ്ട
തില്ലെന്ന് യഹോവ നിശ്ചയിച്ചു. നശിപ്പിച്ചു
കൊണ്ടിരിക്കുന്ന ദൂതനോടു യഹോവ പറ
ഞ്ഞു, “നിർത്തൂ! അത്രയുംമതി!” യഹോവയുടെ
ദൂതൻ, യെബൂസ്യനായ അരവ്നയുടെ മെതി
ക്കളത്തിൽ നിൽക്കുകയായിരുന്നു.

16ദാവീദ് മുകളിലേക്കു നോക്കിയപ്പോൾ ആ
കാശത്ത് യഹോവയുടെ ദൂതനെ കണ്ടു. ദൂതൻ
തന്റെ വാൾ യെരൂശലേംനഗരത്തിനുമേൽ പി
ടിച്ചിരിക്കുകയായിരുന്നു. അപ്പോൾ ദാവീദും മൂ
പ്പന്മാരും തങ്ങളുടെമുഖം നിലത്തുമുട്ടിച്ചുകൊ
ണ്ട് നമിച്ചു. ദാവീദും നേതാക്കളും തങ്ങളുടെ
ദു:ഖം പ്രകടിപ്പിക്കുന്ന തരത്തിലുള്ള വസ്ത്രങ്ങ
ളായിരുന്നു ധരിച്ചിരുന്നത്. 17ദാവീദ് ദൈവ
ത്തോടു പറഞ്ഞു, “ഞാനാണു പാപംചെയ്ത
വൻ! ജനങ്ങളെ എണ്ണാനുത്തരവിട്ടത് ഞാനാണ്!
എനിക്കു തെറ്റുപറ്റി! യിസ്രായേൽജനത തെറ്റൊ
ന്നും ചെയ്തിട്ടില്ല. എന്റെ ദൈവമാകുന്ന
യഹോവേ, എന്നെയും എന്റെ കുടുംബത്തെ
യും ശിക്ഷിച്ചാലും! എന്നാൽ അങ്ങയുടെ ജന
തയെ കൊല്ലുന്ന മഹാരോഗത്തെ തടഞ്ഞാലും!”

18അനന്തരം യഹോവയുടെ ദൂതൻ ഗാദിനോ
ടു സംസാരിച്ചു. അയാൾ പറഞ്ഞു, “യഹോവ
യെ ആരാധിക്കുന്നതിനായി ഒരു യാഗപീഠം
പണിയുവാൻ ദാവീദിനോടു പറയുക. യെബൂ
സ്യനായ അരവ്നയുടെ മെതിക്കളത്തിനടുത്തു
വേണം ദാവീദ് ആ യാഗപീഠം പണിയുവാൻ.”
19ഗാദ് അക്കാര്യങ്ങളെല്ലാം ദാവീദിനോടു പറ
യുകയും ദാവീദ് അരവ്നയുടെ മെതിക്കളത്തി
ലേക്കു പോവുകയും ചെയ്തു.

20അരവ്ന ഗോതമ്പ് മെതിക്കുകയായിരുന്നു.
അരവ്ന തിരിഞ്ഞുനോക്കിയപ്പോൾ ദൂതനെ
യാണു കണ്ടത്. അരവ്നയുടെ നാലു പുത്രന്മാർ
ഓടി ഒളിച്ചു. 21ദാവീദ് അരവ്നയുടെ അടുത്തേ
ക്കുപോയി. അരവ്ന മെതിക്കളം വിട്ടു. അയാൾ
ദാവീദിന്റെ അടുത്തേക്കുവന്ന് അയാൾക്കു മു
ന്നിൽ നമസ്കരിച്ചു.

22ദാവീദ് അരവ്നയോടുപറഞ്ഞു, “നിന്റെ
മെതിക്കളം എനിക്കുവിൽക്കുക. ഞാനതിന്റെ
മുഴുവൻ വിലയും നിനക്കുനൽകാം. അപ്പോൾ
ആ സ്ഥലം എനിക്കു യഹോവയെ ആരാധിക്കാ
നുള്ള യാഗപീഠം പണിയാനുപയോഗിക്കാമ
ല്ലോ. അപ്പോൾ മാരകരോഗങ്ങൾ അവസാനി
ക്കും.”

23അരവ്ന ദാവീദുരാജാവിനോടു പറഞ്ഞു,
“ഈ മെതിക്കളം എടുത്തുകൊള്ളുക. എന്റെ

യജമാനനും രാജാവും അങ്ങാകുന്നു. അങ്ങയ്ക്കു
ഇഷ്ടമുള്ളതു ചെയ്തുകൊള്ളൂ. ഹോമയാഗത്തി
നുള്ളപശുക്കളെയും ഞാൻ അങ്ങയ്ക്കു നൽകാം.
യാഗപീഠത്തിലെ അഗ്നിക്കു സമർപ്പിക്കുവാ
നുള്ള ഹോമദ്രവ്യങ്ങൾ കത്തിക്കുവാൻ ഞാൻ
തടിപ്പലകകളും നൽകാം. ധാന്യബലിക്കാവശ്യ
മായ ഗോതമ്പും ഞാൻ നൽകാം. ഇതെല്ലാം
ഞാൻ അങ്ങയ്ക്കു നൽകാം!"
**24**എന്നാൽ ദാവീദുരാജാവ് അരവ്നയോടു
മറുപടി പറഞ്ഞു, "വേണ്ട, ഞാൻ നിനക്ക്
മുഴുവൻവിലയും നൽകാം. നിന്റേതായഒന്നും
എടുത്തു ഞാൻ യഹോവയ്ക്കു സമർപ്പിക്കുക
യില്ല. വില കൊടുക്കാത്തതൊന്നും ഞാൻ വഴി
പാടർപ്പിക്കുകയില്ല."
**25**അതിനാൽ ദാവീദ് അരവ്നയ്ക്കുസ്ഥലത്തി
ന്റെ വിലയായി പതിനഞ്ചുപൗണ്ട് സ്വർണ്ണം
നൽകി. **26**അവിടെ ദാവീദ് യഹോവയെ ആരാ
ധിക്കാൻ ഒരു യാഗപീഠം പണിതു. ഹോമയാഗ
ങ്ങളും സമാധാനബലികളും ദാവീദ് അർപ്പിച്ചു.
ദാവീദ് യഹോവയോടു പ്രാർത്ഥിച്ചു. സ്വർഗ്ഗ
ത്തിൽനിന്നും താഴേക്ക് അഗ്നിഅയച്ച് യഹോ
വ ദാവീദിനോടു മറുപടി പറഞ്ഞു. സ്വർഗ്ഗ
ത്തിൽനിന്ന് ഹോമയാഗപീഠത്തിലേക്കു
അഗ്നി വന്നുപതിച്ചു. **27**തന്റെവാൾ ഉറയിൽ
തിരിച്ചിടാൻ യഹോവ ദൂതനോടു കല്പിച്ചു.
**28**അരവ്നയുടെ യാഗപീഠത്തിൽ യഹോവ
തനിക്കു മറുപടിനൽകിയതായി ദാവീദ് മനസ്സി
ലാക്കി. അതിനാൽ ദാവീദ് യഹോവയ്ക്കു ബ
ലികളർപ്പിച്ചു. **29**(ഗിബെയോൻപട്ടണത്തിലെ
ഉന്നതസ്ഥലത്തായിരുന്നു വിശുദ്ധ കൂടാരവും
ഹോമയാഗപീഠവും. യിസ്രായേൽജനത മരുഭൂ
മിയിലായിരുന്നപ്പോഴായിരുന്നു മോശെ വിശു
ദ്ധകൂടാരം ഉണ്ടാക്കിയത്. **30**ഭയന്നിരുന്നതുമൂലം
ദാവീദ ദൈവവുമായി സംസാരിക്കാൻ വിശു
ദ്ധ കൂടാരത്തിലേക്കുപോയില്ല. യഹോവയുടെ
ദൂതനെയും അവന്റെ വാളിനെയും ദാവീദ്
ഭയപ്പെട്ടു.)
**22** ദാവീദുപറഞ്ഞു, "യഹോവയായ ദൈവ
ത്തിനുള്ള ആലയവും യിസ്രായേൽജനത
യ്ക്കായുള്ള ഹോമയാഗപീഠവും ഇവിടെ പ
ണിയും."

### ആലയനിർമ്മാണം ദാവീദ് ആസൂത്രണം ചെയ്യുന്നു

**2**യിസ്രായേലിൽവസിക്കുന്ന എല്ലാവിദേശി
കളോടും ഒത്തുചേരാൻ ദാവീദ്കല്പിച്ചു. ആ
വിദേശികൾക്കിടയിൽനിന്നും ദാവീദ് കല്ലുവെ
ട്ടുകാരെ തെരഞ്ഞെടുത്തു. ദൈവത്തിന്റെ ആ
ലയ നിർമ്മാണത്തിനാവശ്യമായ കല്ല് വെട്ടി
തയ്യാറാക്കുകയായിരുന്നു അവരുടെ ജോലി. **3**പ
ടിവാതിലുകൾക്കാവശ്യമായ ആണികളും കൊ
ളുത്തുകളുമുണ്ടാക്കാനുള്ള ഇരുമ്പും ദാവീദ് ശേ
ഖരിച്ചു. കണക്കറ്റതൂക്കം ഓടും ദാവീദ് കരുതി.
**4**അസംഖ്യം ദേവദാരുമരവും ദാവീദ് സമ്പാദി
ച്ചു. സീദോൻ, സോർ നഗരവാസികൾ ധാരാളം
ദേവദാരു വൃക്ഷങ്ങൾ ദാവീദിനു നൽകി.
**5**ദാവീദു പറഞ്ഞു, "യഹോവയ്ക്കു ഒരു മഹാ
ആലയം നമ്മൾ നിർമ്മിക്കും. എന്നാൽ എന്റെ
പുത്രനായ ശലോമോൻ ചെറുപ്പമായതിനാൽ
അറിയേണ്ടതൊന്നും അറിഞ്ഞിട്ടില്ല. ആലയം
അതിമഹത്തായിരിക്കണം. ഈ ആലയം അതി
ന്റെ മഹത്വംകൊണ്ടും സൗന്ദര്യംകൊണ്ടും എ
ല്ലാരാഷ്ട്രങ്ങൾക്കുമിടയിൽ അറിയപ്പെടണം. അ
തിനാലാണ് യഹോവയുടെ ആലയനിർമ്മാ
ണം ഞാനിങ്ങനെ ആസൂത്രണം ചെയ്യുന്നത്."
അങ്ങനെ ദാവീദ് തന്റെ മരണത്തിനു മുമ്പ്
ആലയനിർമ്മാണത്തിനു പരിപാടിയിട്ടു.
**6**അനന്തരം ദാവീദ് തന്റെ പുത്രനായ ശലോ
മോനെ വിളിച്ചു. യിസ്രായേലിന്റെ ദൈവമാ
കുന്ന യഹോവയ്ക്കു ആലയം പണിയണമെന്ന്
ദാവീദ് ശലോമോനോടുപറഞ്ഞു. **7**ദാവീദ് ശ
ലോമോനോടു പറഞ്ഞു, "എന്റെ മകനേ, എ
ന്റെദൈവമാകുന്ന യഹോവയ്ക്കു ഒരു ആലയം
പണിയണമെന്ന് എനിക്കാഗ്രഹമുണ്ട്. **8**എന്നാ
ൽ യഹോവ എന്നോടുപറഞ്ഞു, 'ദാവീദേ, നീ
അനേകം യുദ്ധങ്ങൾചെയ്യുകയും ഒരുപാടുപേ
രെവധിക്കുകയും ചെയ്തു. അതിനാൽ എന്റെ
നാമത്തിൽ ഒരു ആലയം പണിയേണ്ടതു നീ
യല്ല. **9**എന്നാൽ നിനക്ക് സമാധാനപുരുഷനായ
ഒരുപുത്രനുണ്ട്. നിന്റെ പുത്രനുഞാനൊരു സ
മാധനകാലം നൽകും. അവനു ചുറ്റുമുള്ള അവ
ന്റെശത്രുക്കൾ അവനെ ഉപദ്രവിക്കുകയില്ല. ശ
ലോമോൻ എന്നായിരിക്കും അവന്റെപേര്. ശ
ലോമോൻ രാജാവായിരിക്കുന്നകാലം യിസ്രാ
യേലിൽ ഞാൻ ശാന്തിയുംസമാധാനവും നൽ
കും. **10**ശലോമോൻ എന്റെ നാമത്തിൽ ആലയം
പണിയും. ശലോമോൻ എന്റെപുത്രനും ഞാന
വന്റെ പിതാവുമായിരിക്കും. ശലോമോന്റെ
ഭരണത്തെ ഞാൻ ശക്തമാക്കും. അവന്റെ കുടും
ബത്തിൽനിന്നുള്ള ആരെങ്കിലുമായിരിക്കും എ
ക്കാലവും യിസ്രായേൽ ഭരിക്കുക!'"
**11**ദാവീദ് തുടർന്നു, "മകനേ, ഇനി യഹോവ
നിന്നോടൊപ്പമുണ്ടായിരിക്കട്ടെ. നിനക്കു കഴി
യുമെന്നു യഹോവ പറഞ്ഞതുപോലെ വിജയി
യായിരിക്കാനും നിന്റെ ദൈവമാകുന്ന യഹോ
വയ്ക്കു ആലയം പണിയാനും നിനക്കു സാധി
ക്കട്ടെ. **12**യഹോവ നിന്നെ യിസ്രായേലിന്റെ
രാജാവാക്കും. ജനതയെ നയിക്കുവാനും നിന്റെ
ദൈവമാകുന്ന യഹോവയുടെ നിയമങ്ങളനുസ
രിക്കുവാനുമുള്ളഅറിവും മനസ്സും യഹോവ നി
നക്ക് നൽകട്ടെ. **13**യിസ്രായേലിനുവേണ്ടി യ
ഹോവമോശെയ്ക്കു നൽകിയ നിയമങ്ങളും ചട്ട
ങ്ങളും ശ്രദ്ധാപൂർവ്വം അനുസരിക്കുന്നുവെ ങ്കിൽ
നിനക്ക് വിജയമുണ്ടാകും. ഉറപ്പോടെയും ധൈ
ര്യത്തോടെയുമിരിക്കുക. ഭയപ്പെടേണ്ടതില്ല.
**14**"ശലോമോൻ, യഹോവയുടെ ആലയം പ
ണിയുന്നതിനുള്ള സാധനങ്ങളൊരുക്കാൻ ഞാ
ൻ കഠിനാദ്ധ്വാനംചെയ്തു. മൂവായിരത്തിയെ
ഴുന്നൂറ്റമ്പതുടൺ സ്വർണ്ണം ഞാൻ നൽകി. മുപ്പ
ത്തേഴായിരത്തിയഞ്ഞൂറു ടൺ വെള്ളി ഞാൻ
സംഭരിച്ചു. തൂക്കിയാൽതീരാത്തത്ര ഇരുമ്പും ഓ
ടും ഞാൻസംഭരിച്ചു. മരവും കല്ലും ഞാൻ സംഭ
രിച്ചു. ശലോമോൻ, നീ അതു വർദ്ധിപ്പിക്കണം.
**15**നിനക്ക് ധാരാളം കല്ലുവെട്ടുകാരും മരപ്പണി
ക്കാരുമുണ്ട്. എല്ലാത്തരംജോലിക്കും വിദഗ്ധരാ
യവർ നിന്റെ പക്കലുണ്ട്. **16**സ്വർണ്ണം, വെള്ളി,
ഓട്, ഇരുമ്പ് എന്നിവകൊണ്ടുള്ള വേലകളിൽ
അതീവ സമർത്ഥരാണവർ. എണ്ണിയാൽ തീരാ
ത്തത്രവിദഗ്ധജോലിക്കാർ നിനക്കുണ്ട്. ഇനി
പണി ആരംഭിക്കുക. യഹോവ നിന്നോടൊപ്പ
മുണ്ടായിരിക്കട്ടെ."
**17**അനന്തരം, തന്റെ പുത്രൻ ശലോമോനെ
സ ഹായിക്കാൻ ദാവീദ് എല്ലാ യിസ്രായേൽനേ
താക്കളോടും അഭ്യർത്ഥിച്ചു. **18**ദാവീദ് ആ നേതാ
ക്കന്മാരോടുപറഞ്ഞു, "നിങ്ങളുടെ ദൈവമാകു
ന്നയഹോവ നിങ്ങളോടൊപ്പമുണ്ട്. അവൻ നി
ങ്ങൾക്ക്സമാധാനകാലം തന്നിരിക്കുന്നു. നമുക്കു
ചുറ്റുമുള്ളവരെ തോല്പിക്കുന്നതിന് യഹോവ എ

ന്നെസഹായിച്ചു. ഈ ദേശം ഇപ്പോൾ യഹോവ
യുടെയും അവൻെറ ജനതയുടെയും നിയന്ത്ര
ണത്തിലാണ്. 19ഇപ്പോൾ നിങ്ങളുടെ മനസ്സും
ആത്മാവും നിങ്ങളുടെ ദൈവമാകുന്ന യഹോ
വയ്ക്കു സമർപ്പിക്കുകയും അവൻെറ ആജ്ഞ
കൾ നടപ്പാക്കുകയും ചെയ്യുക. യഹോവയായ
ദൈവത്തിൻെറ വിശുദ്ധസ്ഥലം നിർമ്മിക്കുക.
അനന്തരം കരാറിൻെറപെട്ടകവും എല്ലാ വിശു
ദ്ധവസ്തുക്കളും ആലയത്തിലേക്കു കൊണ്ടുവ
രിക. ”

## ആലയത്തിൽ ശുശ്രൂഷ നടത്താനുള്ള ലേവ്യരുടെ പദ്ധതി

23 ദാവീദ് ഒരു വൃദ്ധനായിത്തീരുകയും അ
ദ്ദേഹം ശലോമോനെ യിസ്രായേലിൻെറ
പുതിയരാജാവാക്കുകയും ചെയ്തു. 2എല്ലാ യി
സ്രായേൽനേതാക്കളേയും ദാവീദ് വിളിച്ചുകൂട്ടി.
പുരോഹിതരേയും ലേവ്യരേയും അദ്ദേഹം വി
ളിച്ചുകൂട്ടി. 3അവിടെ മുപ്പതുവയസ്സും അതിൽ
ക്കൂടുതലുംപ്രായമുള്ള എല്ലാ ലേവ്യരേയും ദാ
വീദ്എണ്ണി. ആകെ മുപ്പത്തെണ്ണായിരം ലേവ്യരു
ണ്ടായിരുന്നു. 4ദാവീദുപറഞ്ഞു, “ഇരുപത്തിനാ
ലായിരം ലേവ്യർ യഹോവയുടെ ആലയം പ
ണിയുടെമേൽനോട്ടം നിർവ്വഹിക്കും. ആറായിരം
ലേവ്യർ നിയമപാലകരും ന്യായാധിപന്മാരുമാ
യിരിക്കട്ടെ. 5നാലായിരം ലേവ്യർ കാവൽക്കാരും
നാലായിരംലേവ്യർ സംഗീതജ്ഞന്മാരും ആയി
രിക്കട്ടെ. അവർക്കായി ഞാൻ വിശിഷ്ട സംഗീ
തോപകരണങ്ങൾ നിർമ്മിച്ചിട്ടുണ്ട്. യഹോവ
യെവാഴ്ത്താൻ അവർ ആ ഉപകരണങ്ങൾ ഉപ
യോഗിക്കട്ടെ.” 6ദാവീദ്, ലേവ്യരെ മൂന്നായി
തിരിച്ചു. ലേവിയുടെ മൂന്നുമക്കളായ ഗേർശോ
ൻ, കെഹാത്ത്, മെരാരി എന്നിവരുടെ പേരിലാ
യിരുന്നു അത്.

## ഗേർശോൻഗോത്രം

7ഗേർശോൻ ഗോത്രത്തിൽ നിന്ന് ലദ്ദാനും
ശിമെയിയും. 8ലദ്ദാനു മൂന്നുപുത്രന്മാർ. യെഹീ
യേൽ അയാളുടെ മൂത്തപുത്രൻ. സേഥാമനും
യോവേലുമായിരുന്നു അയാളുടെ മറ്റുപുത്രന്മാ
ർ.9ശെലോമീത്ത്, ഹസീയേൽ. ഹാരാൻ എന്നി
വർ ശീമെയിയുടെപുത്രന്മാർ. ഈ മൂന്നു പുത്ര
ന്മാരുമായിരുന്നു ലദ്ദാൻെറ കുടുംബനാഥന്മാർ.
10ശിമെയിക്കു നാലുപുത്രന്മാർ: യഹത്ത്, സീ
നാ, യെയൂശ്, ബെരീയാം എന്നിവരായിരുന്നു
അവർ. 11യഹത്ത് മൂത്തപുത്രനും സീനാ രണ്ടാ
മത്തെ പുത്രനുമായിരുന്നു. എന്നാൽ യെയൂശി
നും ബെരീയാമിനും അനേകം പുത്രന്മാരുണ്ടാ
യിരുന്നില്ല. അതിനാൽ യെയൂശിനെയും ബെ
രീയാമിനെയും ഒരു ഒറ്റക്കുടുംബമായാണ് കണ
ക്കാക്കിയത്.

## കെഹാത്യഗോത്രം

12കെഹാത്തിനു നാലുപുത്രന്മാർ. അമ്രാം, യി
സ്ഹാർ,ഹെബ്രോൻ, ഉസ്സീയേൽ എന്നിവരായി
രുന്നുഅവർ. 13അഹരോനും മോശെയും അമ്രാ
മിൻെറ പുത്രന്മാരായിരുന്നു. അഹരോൻ തെര
ഞ്ഞെടുക്കപ്പെട്ടവനായിരുന്നു. അഹരോനും അ
യാളുടെ പിൻഗാമികളുംഎക്കാലത്തേക്കുമായും
വിശിഷ്ടരായി തെരഞ്ഞെടുക്കപ്പെട്ടവരാണ്. യ
ഹോവയുടെ ശുശ്രൂഷയ്ക്കു വിശുദ്ധവസ്തുക്ക
ളൊരുക്കാനുള്ള ചുമതല വഹിക്കുന്നതിനായി
രുന്നു അവർ തെരഞ്ഞെടുക്കപ്പെട്ടത്. യഹോവ
യുടെ സവിധത്തിൽ ധൂപം കത്തിക്കാൻ തെര
ഞ്ഞെടുക്കപ്പെട്ടവരാണ് അഹരോനും പിൻഗാ
മികളും. പുരോഹിതന്മാരായി യഹോവയെ
സേവിക്കാൻ അവർ തെരഞ്ഞെടുക്കപ്പെട്ടു. യ
ഹോവയുടെ നാമത്തിൽ ജനങ്ങളെ അനുഗ്രഹി
ക്കാൻ എന്നെന്നേക്കും അവർ തെരഞ്ഞെടുക്ക
പ്പെട്ടു.
14മോശെ ദൈവപുരുഷനായിരുന്നു. മോശെ
യുടെ പുത്രന്മാർ ലേവിഗോത്രത്തിൻെറ ഭാഗമാ
യിരുന്നു. 15ഗേർശോമും എലീയേസെരുമായി
രുന്നു മോശെയുടെ പുത്രന്മാർ. 16ശെബൂവേൽ
ആയിരുന്നു ഗേർശോമിൻെറ മൂത്തപുത്രൻ. 17എ
ലീയേസെരിൻെറ മൂത്തപുത്രനായിരുന്നു രെഹ
ബ്യാവ്. എലിയേസരിന് മറ്റു പുത്രന്മാരുണ്ടാ
യിരുന്നില്ല. എന്നാൽ രെഹബ്യാവിന് അനേകം
പുത്രന്മാരുണ്ടായിരുന്നു.
18ശെലോമീത്ത് യിസ്ഹാരിൻെറ മൂത്തപു
ത്രൻ.19യെരീയാവ് ഹെബ്രോൻെറ മൂത്തപു
ത്രൻ. അമാര്യാവ് ഹെബ്രോൻെറ രണ്ടാമത്തെ
പുത്രൻ. യഹസീയേൽ മൂന്നാമത്തെ പുത്രനും
യെക്കമെയാം നാലാമത്തെ പുത്രനുമായിരുന്നു.
20മീഖാ ഉസ്സീയേലിൻെറ മൂത്തപുത്രൻ. യിശ്ശീ
യാവ് രണ്ടാമത്തെ പുത്രനും.

## മെരാരിഗോത്രം

21മഹ്ളി, മൂശി എന്നിവരായിരുന്നു മെരാരി
യുടെ പുത്രന്മാർ. എലെയാസരും കീശും മഹ്ളി
യുടെ പുത്രന്മാർ. 22എലെയാസർ പുത്രന്മാരു
ണ്ടാകാതെമരിച്ചു. അയാൾക്ക് പുത്രിമാരേ ഉണ്ടാ
യിരുന്നുള്ളൂ. എലെയാസാരിൻെറ പുത്രിമാർ
അവരുടെ ബന്ധുക്കളിൽപ്പെട്ടവരെയായിരുന്നു
വിവാഹം കഴിച്ചിരുന്നത്. കീശിൻെറ പുത്രന്മാ
രായിരുന്നു അവരുടെ ബന്ധുക്കൾ. 23മഹ്ളി,
ഏദെർ, യെരേമോത്ത് എന്നിവരായിരുന്നു മൂശി
യുടെപുത്രന്മാർ. ആകെ മൂന്നു പുത്രന്മാരായി
രുന്നു അവർ.

## ലേവ്യരുടെ ജോലി

24ലേവ്യരുടെ പിൻഗാമികൾ ഇവരായിരുന്നു.
കുടുംബമനുസരിച്ചായിരുന്നു അവരുടെ പട്ടിക.
ഓരോരുത്തരുടെ പേരും പട്ടികയിലുണ്ടായിരു
ന്നു. ഇരുപതും അതിലധികവും പ്രായമുള്ളവരാ
യിരുന്നു പട്ടികയിലുണ്ടായിരുന്നത്. അവർ യ
ഹോവയുടെ ആലയത്തിൽ ശുശ്രൂഷ നടത്തി.
25ദാവീദു പറഞ്ഞിരുന്നു, “യിസ്രായേലിൻെറ
ദൈവമാകുന്ന യഹോവ തൻെറജനതയ്ക്കു സ
മാധാനംനൽകി. യെരൂശലേമിൽ എന്നെന്നേക്കു
മായിവസിക്കുന്നതിന് യഹോവ അവിടെയെ
ത്തി. 26അതിനാൽ വിശുദ്ധകൂടാരമോ അതിൽ
ശുശ്രൂഷയ്ക്കുപയോഗിക്കുന്ന വസ്തുക്കളോ
ലേവ്യർക്ക് ഇനിയും ചുമക്കേണ്ടതില്ല.”
27ലേവിയുടെ ഗോത്രത്തിലെ പിൻഗാമിക
ളുടെ എണ്ണമെടുക്കാനുള്ളതായിരുന്നു ദാവീദ്
യിസ്രായേലുകാർക്കു അവസാനമായി നൽകി
യനിർദ്ദേശം. ഇരുപതും അതിനുമേലും വയസ്സു
ള്ള ലേവ്യരെയാണവർ എണ്ണിയത്.
28യഹോവയുടെ ആലയത്തിലെ ശുശ്രൂഷാ
വേളയിൽ അഹരോൻെറ പിൻഗാമികളെ സ
ഹായിക്കുക ലേവ്യരുടെ ജോലിയായിരുന്നു. ആ
ലയത്തിലെ പാർശ്വമുറികളും ആലയാങ്കണ
വും പരിപാലിച്ചതും ലേവ്യരായിരുന്നു. എല്ലാ
വിശുദ്ധവസ്തുക്കളെയും ശുദ്ധീകരിക്കുന്ന ജോ
ലിയും അവർക്കുണ്ടായിരുന്നു. ദൈവത്തിൻെറ
ആലയത്തിലെ ശുശ്രൂഷാജോലിയും അവരുടേ
തായിരുന്നു.29വിശുദ്ധഅപ്പം ആലയത്തിലെ മേ

ശപ്പുറത്തു വയ്ക്കുന്നതിന്റെ ഉത്തരവാദിത്വം
അവരുടേതായിരുന്നു. മാവ്, ധന്യബലി, പുളി
പ്പിക്കാത്തഅപ്പം എന്നിവയുടെ ചുമതലയും അ
വർക്കായിരുന്നു. ചുട്ടെടുക്കുന്ന ചട്ടി, കലർത്തി
യ വഴിപാടുകൾ എന്നിവയുടെയും ചുമതല
അവർക്കാണ്. എല്ലാഅളവുകളും തൂക്കങ്ങളും അ
വരാണുനടത്തിയത്. 30ലേവ്യർ എന്നും കാലത്ത്
എഴുന്നേറ്റ് യഹോവയ്ക്കു നന്ദിയും സ്തോത്ര
വുംഅർപ്പിച്ചു. നിത്യേന സായാഹ്നത്തിലും അ
വരിങ്ങനെചെയ്തു. 31വിശുദ്ധ വിശ്രമദിവസ
ങ്ങളിലും അമാവാസി നാളുകളിലും എല്ലാ
വിശുദ്ധ ഒഴിവുദിനങ്ങളിലും ലേവ്യർ യഹോ
വയ്ക്കു ഹോമയാഗമർപ്പിച്ചു. എന്നും അവർ
യഹോവയുടെസവിധത്തിൽ ശുശ്രൂഷ നടത്തി.
ഓരോകാലത്തും എത്ര ലേവ്യർ ശുശ്രൂഷ നടത്ത
ണമെന്നതിന് പ്രത്യേകം ചട്ടങ്ങളുണ്ടായിരുന്നു.
32അതിനാൽ നിർദ്ദിഷ്ടമായ എല്ലാ ക്രിയകളും
ലേവ്യർ ചെയ്തു. അവർ വിശുദ്ധകൂടാരത്തി
ന്റെ ചുമതലയേറ്റു. വിശുദ്ധസ്ഥലവും അവർ
പരിപാലിച്ചു. തങ്ങളുടെ ബന്ധുക്കളായ അഹ
രോന്റെ പിൻഗാമികളായ പുരോഹിതരെ അ
വർ സഹായിക്കുകയും ചെയ്തു. യഹോവയു
ടെആലയത്തിൽ ശുശ്രൂഷ ചെയ്തുകൊണ്ട് ലേ
വ്യർ പുരോഹിതരെ സഹായിച്ചു.

### പുരോഹിത സംഘങ്ങൾ

24 അഹരോന്റെ പുത്രന്മാരുടെ സംഘങ്ങൾ
ഇവയാണ്: നാദാബ്, അബീഹൂ, എലെ
യാസാർ, ഈഥാമാർ എന്നിവരായിരുന്നു അഹ
രോന്റെ പുത്രന്മാർ, 2എന്നാൽ നാദാബും
അബീഹൂവും അവരുടെ പിതാവിനേക്കാൾ
മുമ്പേ മരിച്ചു. നാദാബിനും അബീഹൂവിനും
പുത്രന്മാരുണ്ടായിരുന്നില്ല. അതിനാൽ എലെ
യാസാരും ഈഥാമാരും പുരോഹിതരായി പ്രവ
ർത്തിച്ചു. 3എലെയാസാരിന്റെയും ഈഥാ
മാരിന്റെയും ഗോത്രങ്ങളെ ദാവീദ് വേർപെ
ടുത്തി. അങ്ങനെയായാൽ തങ്ങൾക്കു നൽക
പ്പെട്ട ജോലികൾ അവർക്കു ചെയ്യാനാകുമെന്ന
തിനാലാണ് ദാവീദ് അങ്ങനെ ചെയ്തത്.
സാദോക്കിന്റെയും അഹീമേലെക്കിന്റെയും
സഹായത്തോടെയാണ് ദാവീദ് ഇ തുചെയ്തത്.
എലെയാസാരിന്റെ ഒരു പിൻഗാ
മിയായിരുന്നു സാദോക്ക്. അഹീമേലെക്ക് ഈ
ഥാമാരിന്റെ പിൻഗാമിയും. 4ഈഥാമാരിന്റെ
കുടുംബത്തിൽനിന്നുള്ളതിനേക്കാൾ നേതാക്കൾ
എലെയാസാരിന്റെ കുടുംബത്തിൽനിന്നുണ്ടാ
യിരുന്നു. എലെയാസാരിന്റെ കുടുംബത്തിൽ
നിന്നും പതിനാറു നേതാക്കളും ഈഥാമാരിന്റെ
കുടുംബത്തിൽനിന്നുംഎട്ടുപേരും. 5ഓരോ കുടും
ബത്തിൽനിന്നും ആളുകൾ തെരഞ്ഞെടുക്കപ്പെ
ട്ടിരുന്നു. നറുക്കിട്ടാണ് അവരെതെരഞ്ഞെടുത്ത
ത്. അവരിൽ ഏതാനുംപേർ തെരഞ്ഞെടുക്ക
പ്പെട്ടത് വിശുദ്ധസ്ഥലത്തിന്റെ ചുമതലക്കാരാ
യിരിക്കാനാണ്. മറ്റുള്ളവർ പുരോഹിതരായും.
ഇവരെല്ലാം എലെയാസാരിന്റെയും ഈഥാമാ
രിന്റെയും കുടുംബക്കാരായിരുന്നു.
6ശെമയ്യാ ആയിരുന്നു കാര്യദർശി. നെഥന
യേലിന്റെപുത്രനായിരുന്നു അയാൾ.ലേവി
ഗോത്രക്കാരനായിരുന്നുശെമയ്യാ. ആ പിൻഗാമി
കളുടെപേരുകൾ ശെമയിയാ എഴുതിവെച്ചു.
ദാവീദുരാജാവിന്റെയും ഈ നേതാക്കളുടെയും
മുമ്പിൽവച്ചാണ് അയാൾ ആ പേരുകൾ എഴു
തിയത്: പുരോഹിതനായ സാദോക്ക്, അഹീമേ
ലെക്ക്, പുരോഹിതരുടെ കുടുംബനായകന്മാർ,
ലേവ്യനേതാക്കൾ. അബ്യാഥാരിന്റെ പുത്രനാ
യിരുന്നു അഹീമേലെക്ക്. ഓരോ തവണയും
നറുക്കിട്ട് ഒരാൾ തെരഞ്ഞെടുക്കപ്പെടുകയും
ശെമയ്യാ അയാളുടെപേരെഴുതുകയും ചെയ്തു.
അങ്ങനെ അവർ എലെയാസാർ ഈഥാമാർ
എന്നിവരുടെ കുടുംബക്കാർക്കിടയിൽ ജോലി
വിഭജിച്ചു.

7 യെഹോയാരീബിന്റെ സംഘമായിരു
ന്നു ആദ്യത്തേത്. യെദായാവിന്റെ സം
ഘമായിരുന്നു രണ്ടാമത്തേത്.
8 ഹാരീമിന്റെ സംഘമായിരുന്നു മൂന്നാമ
ത്തേത്. ശെയോരീമിന്റെ സംഘമായി
രുന്നു നാലാമത്തേത്.
9 മൽക്കീയാവിന്റെ സംഘമായിരുന്നു അ
ഞ്ചാമത്തേത്. മീയാമിന്റെ സംഘമായി
രുന്നു ആറാമത്തേത്.
10 ഹാക്കോസിന്റെ സംഘമായിരുന്നു ഏ
ഴാമത്തേത്. അബീയാവിന്റെ സംഘമാ
യിരുന്നു എട്ടാമത്തേത്.
11 യേശുവയുടെ സംഘമായിരുന്നു ഒൻപ
താമത്തേത്. ശെഖന്യാവിന്റെ സംഘമാ
യിരുന്നു പത്താമത്തേത്.
12 എല്യാശീബിന്റെ സംഘമായിരുന്നു പ
തിനൊന്നാമത്തേത് യാക്കീമിന്റെ സം
ഘമായിരുന്നു പന്ത്രണ്ടാമത്തേത്.
13 ഹുപ്പെക്കിന്റെ സംഘമായിരുന്നു പതി
മൂന്നാമത്തേത്. യേശെബെയാമിന്റെ
സംഘമായിരുന്നു പതിനാലാമത്തേത്.
14 ബിൽഗെക്കിന്റെ സംഘമായിരുന്നു പ
തിനഞ്ചാമത്തേത്. ഇമ്മേരിന്റെ സംഘ
മായിരുന്നു പതിനാറാമത്തേത്.
15 ഹേസീരിന്റെ സംഘമായിരുന്നു പതി
നേഴാമത്തേത്. ഹപ്പിസ്സേസിന്റെ സംഘ
മായിരുന്നു പതിനെട്ടാമത്.
16 പെതഹ്യാവിന്റെ സംഘമായിരുന്നു പ
ത്തൊൻപതാമത്. യെഹെസ്കേലിന്റെ
സംഘമായിരുന്നു ഇരുപതാമത്തേത്.
17 യാഖീന്റെ സംഘമായിരുന്നു ഇരുപ
ത്തൊന്നാമത്തേത്. ഗാമൂലിന്റെ സംഘ
മായിരുന്നു ഇരുപത്തിരണ്ടാമത്തേത്.
18 ദെലായാവിന്റെ സംഘമായിരുന്നു ഇരു
പത്തിമൂന്നാമത്തേത്. മയസ്യാവിന്റെ
സംഘമായിരുന്നു ഇരുപത്തിനാലാമ
ത്തേത്.

19യഹോവയുടെആലയത്തിൽ ശുശ്രൂഷയ്ക്കു
തെരഞ്ഞെടുക്കപ്പെട്ട സംഘങ്ങൾ ഇവയായി
രുന്നു. ആലയത്തിലെ ശുശ്രൂഷയ്ക്കുള്ള യിസ്രാ
യേലിന്റെ ദൈവമാകുന്ന യഹോവ അഹരോ
നു നൽകിയ ചട്ടങ്ങൾ അവർ അനുസരിച്ചു.

### മറ്റു ലേവ്യർ

20ലേവ്യരുടെ ബാക്കിപിൻഗാമികളുടെ പേരു
കൾ ഇതാണ്:

അമ്രാമിന്റെ പിൻഗാമികളിൽ നിന്ന്: ശൂ
ബായേൽ. ശൂബായേലിന്റെ പിൻഗാമി
കളിൽനിന്ന്: യെഹദെയാവ്.
21 രെഹബ്യാവിൽ നിന്ന്: മൂത്തപുത്രനായി
രുന്ന യിശ്യാവ്.
22 യിസ്ഹാർ ഗോത്രത്തിൽ നിന്ന്: ശെലോ
മോത്ത്. ശെലോമോത്തിന്റെ കുടുംബ
ത്തിൽനിന്ന്: യഹത്ത്.

23 ഹെബ്രോൻെറ മൂത്തപുത്രനായിരുന്നു
യെരിയാവ്. അമര്യാവായിരുന്നു ഹെ
ബ്രോൻെറ രണ്ടാമത്തെപുത്രൻ. യഹസീ
യേലായിരുന്നു അയാളുടെ മൂന്നാമത്തെ
പുത്രൻ. യെക്കമെയാമായിരുന്നു അയാളു
ടെ നാലാമത്തെപുത്രൻ.
24 മീഖാ ഉസ്സീയേലിൻെറപുത്രൻ. ശാമീർ
മീ ഖയുടെപുത്രൻ.
25 യിശ്യാവ് മീഖയുടെ സഹോദരൻ. സെ
ഖര്യാവ് യിശ്ശാവിൻെറ പുത്രൻ.
26 മഹ്ളി, മൂശി, അയാളുടെപുത്രൻ യയ
സ്യാവ് എന്നിവർ മെരാരിയുടെ
പിൻഗാ മികൾ.
27 മെരാരിയുടെ പുത്രനായ യയസ്യാവിന്
ബെനോയും ശോഹയും സക്കൂറും ഇബ്രി
യും പുത്രന്മാർ.
28 എലെയാസാർ മഹ്ളിയുടെ പുത്രൻ. എ
ന്നാൽ എലെയാസാരിനു പുത്രന്മാരുണ്ടാ
യിരുന്നില്ല.
29 യെരഹ്മെയേൽ കീശിൻെറ പുത്രൻ.
30 മഹ്ളി, ഏദെർ, യെരീമോത്ത് എന്നിവർ
മൂശിയുടെ പുത്രന്മാർ.

ലേവ്യകുടുംബങ്ങളുടെ നായകന്മാർ അവരാ
യിരുന്നു. കുടുംബം തിരിച്ചാണവർ പട്ടികയിൽ
ചേർക്കപ്പെട്ടത്. **31**വിശിഷ്ട ജോലികൾക്കാണ
വർ തെരഞ്ഞെടുക്കപ്പെട്ടത്. തങ്ങളുടെ പുരോ
ഹിതന്മാരെയുംപോലെ അവരും നറുക്കിട്ടു. അഹ
രോൻെറപിൻഗാമികളായിരുന്നു പുരോഹിതർ.
ദാവീദുരാജാവ്, സാദോക്ക്, അഹീമേലെക്ക്, പു
രോഹിതരുടെയും ലേവ്യകുടുംബങ്ങളുടെയും
നേതാക്കൾ എന്നിവരുടെ മുമ്പിൽ വച്ചാണവർ
നറുക്കിട്ടത്. ജോലികൾ തിരഞ്ഞെടുത്തപ്പോൾ
വലുതും ചെറുതുമായ കുടുംബങ്ങൾക്ക് തുല്യ
പരിഗണനയായിരുന്നു ലഭിച്ചത്.

### ഗാനസംഘങ്ങൾ

25 ദാവീദും സൈന്യാധിപന്മാരും ചേർന്ന്
ആസാഫിൻെറ പുത്രന്മാരെ വിശുദ്ധശു
ശ്രൂഷയ്ക്കായി വേർതിരിച്ചു. ഹേമാനും യെദൂ
ഥൂനുമായിരുന്നു ആസാഫിൻെറപുത്രന്മാർ. കി
ന്നരം,വീണ, ഇലത്താളം എന്നിവ ഉപയോഗി
ച്ചു ദൈവസന്ദേശം നൽകുകയും പ്രവചിക്കുക
യുമായിരുന്നു അവരുടെ വിശുദ്ധശുശ്രൂഷ. അ
ങ്ങനെ ശുശ്രൂഷനടത്തിയവരുടെ ഒരു പട്ടികയാ
ണിത്:
**2**ആസാഫിൻെറ കുടുംബത്തിൽനിന്നും: സ
ക്കൂർ, യോസേഫ്, നെഥന്യാവ്, അശാരേലാ.
പ്രവചിക്കുന്നതിന് ദാവീദുരാജാവ് ആസാഫി
നെ തെരഞ്ഞെടുത്തു. ആസാഫ് തൻെറ പുത്ര
ന്മാരെ നയിച്ചു.
**3**യെദൂഥൂൻെറ കുടുംബത്തിൽനിന്നും: ഗെദാ
ല്യാവ്, സെരി, യെശയ്യാവ്, ശിമെയി, ഹശ
ബ്യാവ്, മത്ഥിഥ്യാവ്. അവർ ആറുപേരുണ്ടാ
യിരുന്നു. യെദൂഥൂൻ തൻെറപുത്രന്മാരെ നയി
ച്ചു. യെദൂഥൂൻ കിന്നരം ഉപയോഗിച്ച് യഹോ
വയെ സ്തുതിക്കുകയും നന്ദി പറയുകയും പ്ര
വചനം നടത്തുകയും ചെയ്തു.
**4**ബുക്കീയാവ്, മത്ഥന്യാവ്, ഉസ്സീയേൽ, ശെ
ബൂവേൽ, യെരീമോത്ത്, ഹനന്യാവ്, ഹനാനി,
എലീയാഥാ,ഗിദ്ദൽതി, രോമംതി-ഏസെർ; യൊ
ശ്ബെക്കാശാ, മല്ലോഥി, ഹോഥീർ, മഹസീ
യോത്ത് എന്നിവരാണ് ശുശ്രൂഷ നടത്തിയ ഹേ
മാൻെറപുത്രന്മാർ. **5**ഇവരെല്ലാം ഹേമാൻെറ പു
ത്രന്മാരായിരുന്നു. ദാവീദിൻെറ പ്രവാചകനാ
യിരുന്നു ഹേമാൻ. ഹേമാനെ ശക്തനാക്കുമെന്ന്
ദൈവം വാഗ്ദാനംചെയ്തു. അതിനാൽ ഹേ
മാന് അനേകംപുത്രന്മാരുണ്ടായി. ദൈവം ഹേമാ
ന് പതിനാലു പുത്രന്മാരെയും മൂന്നു പുത്രിമാ
രെയും നൽകി. **6**യഹോവയുടെ ആലയത്തിലെ
സംഗീതാലാപനത്തിന് ഹേമാൻ തൻെറ എല്ലാ
പുത്രന്മാരെയും നയിച്ചു. ആ പുത്രന്മാർ ഇല
ത്താളവും വീണയും കിന്നരവും ഉപയോഗിച്ചു.
ആസാഫ്, യദൂഥൂൻ, ഹേമാൻ എന്നിവർക്ക്
രാജാവുനൽകിയ ആജ്ഞപ്രകാരമായിരുന്നു
ആലയത്തിലെ അവരുടെ ശുശ്രൂഷാരീതി. ദാവീ
ദുരാജാവായിരുന്നു അവരെ തെരഞ്ഞെടുത്തത്.
**7**അവരുംലേവ്യരും ഗോത്രക്കാരായ അവരുടെ ബ
ന്ധുക്കളും പാടുന്നതിനു പരിശീലനം നേടിയ
വരായിരുന്നു. യഹോവയ്ക്കുസ്തുതി പാടാൻ
പരിശീലിപ്പിക്കപ്പെട്ട ഇരുന്നൂറ്റിയെൺപത്തെട്ടു
പേരുണ്ടായിരുന്നു. **8**ഓരോരുത്തരും ചെയ്യേണ്ട
വ്യത്യസ്തതരം ജോലികൾ തെരഞ്ഞെടുക്കാൻ
അവർ നറുക്കുകളിട്ടു. എല്ലാവർക്കും തുല്യ പരി
ഗണനയായിരുന്നു. യുവാക്കളും വൃദ്ധരും ഒരു
പോലെപരിഗണിക്കപ്പെട്ടു. അദ്ധ്യാപകനും ശി
ഷ്യനും തുല്യപരിഗണന.
**9**ആദ്യം ആസാഫിൻെറ (യോസേഫ്) പുത്ര
ന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടു
പേർ തെരഞ്ഞെടുക്കപ്പെട്ടു.
രണ്ടാമത്തെ ഗെദല്യാവിൻെറ പുത്രന്മാരിൽ
നിന്നുംബന്ധുക്കളിൽനിന്നും പന്ത്രണ്ടുപേർ തെ
രഞ്ഞെടുക്കപ്പെട്ടു.
**10**മൂന്നാമതായി സക്കൂരിൻെറപുത്രന്മാരിൽ
നിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടുപേർ
തെരഞ്ഞെടുക്കപ്പെട്ടു.
**11**നാലാമതായി യിസ്രിയുടെപുത്രന്മാരിൽ
നിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടുപേർ
തെരഞ്ഞെടുക്കപ്പെട്ടു.
**12**അഞ്ചാമതായി കെഥന്യാവിൻെറ പുത്രന്മാ
രിൽ നിന്നും ബന്ധുക്കളിൽ നിന്നും പന്ത്രണ്ടു
പേർതെരഞ്ഞെടുക്കപ്പെട്ടു.
**13**ആറാമതായി ബുക്കീയാവിൻെറ പുത്രന്മാ
രിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടു പേ
ർ തെരഞ്ഞെടുക്കപ്പെട്ടു.
**14**ഏഴാമതായി യെശരേലയുടെ പുത്രന്മാരിൽ
നിന്നുംബന്ധുക്കളിൽനിന്നും പന്ത്രണ്ടുപേർ തെ
രഞ്ഞെടുക്കപ്പെട്ടു.
**15**എട്ടാമതായി യെശയ്യാവിൻെറ പുത്രന്മാരി
ൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടു പേർ
തെരഞ്ഞെടുക്കപ്പെട്ടു.
**16**ഒൻപതാമതായി മത്ഥന്യാവിൻെറ പുത്രന്മാ
രിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടു പേ
ർ തെരഞ്ഞെടുക്കപ്പെട്ടു.
**17**പത്താമതായി,ശിമെയിയുടെപുത്രന്മാരിൽ
നിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടുപേർ
തെരഞ്ഞെടുക്കപ്പെട്ടു.
**18**പതിനൊന്നാമതായി, അസരേലിൻെറ പു
ത്രന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്ര
ണ്ടുപേർ തെരഞ്ഞെടുക്കപ്പെട്ടു.
**19**പന്ത്രണ്ടാമതായി, ഹശബ്യാവിൻെറ പുത്ര
ന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടു
പേർ തെരഞ്ഞെടുക്കപ്പെട്ടു.
**20**പതിമൂന്നാമതായി, ശൂബായേലിൻെറ പു
ത്രന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്ര
ണ്ടുപേർ തെരഞ്ഞെടുക്കപ്പെട്ടു.

21പതിനാലാമതായി മത്ഥിഥ്യാവിൻെറ പുത്ര
ന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടു
പേർ തെരഞ്ഞെടുക്കപ്പെട്ടു.
22പതിനഞ്ചാമതായി യെരീമോത്തിൻെറ പു
ത്രന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്ര
ണ്ടുപേർ തെരഞ്ഞെടുക്കപ്പെട്ടു.
23പതിനാറാമതായി ഹനന്യാവിൻെറ പുത്ര
ന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടു
പേർ തെരഞ്ഞെടുക്കപ്പെട്ടു.
24പതിനേഴാമതായി യൊശ്ബെക്കാശയുടെ
പുത്രന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പ
ന്ത്രണ്ടുപേർതെരഞ്ഞെടുക്കപ്പെട്ടു.
25പതിനെട്ടാമതായി ഹനാനിയുടെ പുത്രന്മാ
രിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്രണ്ടു
പേർ തെരഞ്ഞെടുക്കപ്പെട്ടു.
26പത്തൊൻപതാമതായി മല്ലോഥിയുടെ പു
ത്രന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്ര
ണ്ടുപേർ തെരഞ്ഞെടുക്കപ്പെട്ടു.
27ഇരുപതാമതായി എലീയാഥയുടെ പുത്ര
ന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്ര
ണ്ടുപേർ തെരഞ്ഞെടുക്കപ്പെട്ടു.
28ഇരുപത്തൊന്നാമതായി, ഹോഥീരിൻെറ
പുത്രന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പ
ന്ത്രണ്ടുപേർതെരഞ്ഞെടുക്കപ്പെട്ടു.
29ഇരുപത്തിരണ്ടാമതായി, ഗിദ്ദൽതിയുടെ പു
ത്രന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും പന്ത്ര
ണ്ടുപേർ തെരഞ്ഞെടുക്കപ്പെട്ടു.
30ഇരുപത്തിമൂന്നാമതായി മഹസീയോത്തി
ൻെറ പുത്രന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും
പന്ത്രണ്ടുപേർ തെരഞ്ഞെടുക്കപ്പെട്ടു.
31ഇരുപത്തിനാലാമതായി രോമംതി-ഏസെ
രിൻെറ പുത്രന്മാരിൽനിന്നും ബന്ധുക്കളിൽനി
ന്നും പന്ത്രണ്ടുപേർ തെരഞ്ഞെടുക്കപ്പെട്ടു.

## ദ്വാരപാലകന്മാർ

26 ദ്വാരപാലകന്മാരുടെ സംഘങ്ങൾ:
കോരഹിൻെറ കുടുംബക്കാരായ ദ്വാരപാ
ലകന്മാർ ഇവരാകുന്നു. ആസാഫിൻെറ ഗോത്ര
ക്കാരനായിരുന്ന കോരെയുടെപുത്രനായ മെശേ
ലെമ്യാവും അയാളുടെപുത്രന്മാരും. 2മെശേലെ
മ്യാവിനു പുത്രന്മാരുണ്ടായിരുന്നു. സെഖര്യാവാ
യിരുന്നു മൂത്തപുത്രൻ. യെദീയയേൽ രണ്ടാമ
ത്തെപുത്രൻ. സെബദ്യാവ് മൂന്നാമത്തെപുത്രൻ.
യത്നിയേൽ നാലാമത്തെപുത്രൻ. 3ഏലാം അ
ഞ്ചാമത്തെപുത്രൻ. യെഹോഹാനാൻ ആറാമ
ത്തെപുത്രൻ. എല്യോഹോവേനായി ഏഴാമ
ത്തെ പുത്രനും.
4ഓബേദ്-എദോമും അയാളുടെ പുത്രന്മാരും.
ശെമയ്യാവ് ആയിരുന്നു ഓബേദ്-എദോമിൻെറ
മൂത്തപുത്രൻ. യെഹോശാബാദ് അയാളുടെ ര
ണ്ടാമത്തെപുത്രനായിരുന്നു. യോവാഹ് മൂന്നാമ
ത്തെപുത്രൻ. സാഖാർ നാലാമത്തെ പുത്രൻ.
നെഥനയേൽ അഞ്ചാമത്തെ പുത്രൻ. 5അമ്മീയേ
ൽആറാമത്തെപുത്രൻ. യിസ്സാഖാർ ഏഴാമത്തെ
പുത്രൻ. പെയുലെഥായി എട്ടാമത്തെപുത്രനും
ആയിരുന്നു. ദൈവം ഓബേദ്-എദോമിനെ യ
ഥാർത്ഥത്തിൽ അനുഗ്രഹിച്ചിരുന്നു. 6ഓബേദ്-
എദോമിൻെറ പുത്രനായിരുന്നു ശെമയ്യാവ്. ശെ
മയ്യാവിനും പുത്രന്മാരുണ്ടായിരുന്നു. ശെമയ്യാ
വിൻെറപുത്രന്മാർ തങ്ങളുടെ പിതാവിൻെറ കു
ടുംബനായകന്മാരായിരുന്നു. കാരണം, അവർ
ധൈര്യശാലികളായ ഭടന്മാരായിരുന്നു. 7ഒത്നി,
രെഫായേൽ, ഓബേദ്, എൽസാബാദ്, എലീ
ഹൂ,സെമഖ്യാവ് എന്നിവർ ശെമയ്യാവിൻെറ പു
ത്രന്മാരായിരുന്നു. എൽസാബാദിൻെറ ബന്ധു
ക്കൾ വിദഗ്ദ്ധവേലക്കാരായിരുന്നു. 8അവരെ
ല്ലാം ഓബേദ്-എദോമിൻെറ പിൻഗാമികളായി
രുന്നു. അവരും അവരുടെ പുത്രന്മാരും ബന്ധുക്ക
ളും കരുത്തരായിരുന്നു. അവർ നല്ല കാവൽക്കാ
രായിരുന്നു. ഓബേദ്-എദോമിന് അറുപത്തിര
ണ്ടു പിൻഗാമികളുണ്ടായിരുന്നു.
9മെശേലെമ്യാവിന് കരുത്തരായ പുത്രന്മാരും
ബന്ധുക്കളും ഉണ്ടായിരുന്നു. അവരാകെ പതി
നെട്ടുപേരുണ്ടായിരുന്നു.
10മെരാരിയുടെ കുടുംബക്കാരായ ദ്വാരപാല
കന്മാർ ഇവരാണ്: ഹോസാ അതിലൊരാളാണ്.
ശിമ്രി ആദ്യപുത്രനായിരിക്കാൻ തെരഞ്ഞെടു
ക്കപ്പെട്ടവനായിരുന്നു. ശിമ്രി മൂത്തപുത്രനായിരു
ന്നില്ലെങ്കിലും അയാളുടെ പിതാവ്അയാളെ ആ
ദ്യജാതനായിരിക്കാൻ തെരഞ്ഞെടുത്തു. 11ഹിൽ
ക്കീയാവായിരുന്നു രണ്ടാമത്തെപുത്രൻ. തെബ
ല്യാവ് അയാളുടെ മൂന്നാമത്തെപുത്രൻ. സെഖ
ര്യാവ് നാലാമത്തെപുത്രൻ. ഹോസയ്ക്ക് പുത്ര
ന്മാരുംബന്ധുക്കളുമായിആകെപതിമൂന്നുപേർ.
12ദ്വാരപാലകസംഘങ്ങളുടെ നായകന്മാർ ഇ
വരായിരുന്നു. തങ്ങളുടെബന്ധുക്കൾ ചെയ്തിരു
ന്നതുപോലെ ഒരു വിശേഷ രീതിയിലായിരുന്നു
ദ്വാരപാലകന്മാർ യഹോവയുടെ ആലയത്തി
ൽ ശുശ്രൂഷനടത്തിയത്. 13ഓരോ കുടുംബത്തി
നും ഓരോകവാടംവീതം നൽകപ്പെട്ടിരുന്നു. ഒരു
കുടുംബത്തിന് ഒരുകവാടം വീതം തെരഞ്ഞെടു
ക്കുന്നതിന് നറുക്കിട്ടിരുന്നു.ചെറിയവനും വലി
യവനും തുല്യപരിഗണനയായിരുന്നു.
14കിഴക്കേ കവാടത്തിൻെറ കാവൽചുമതല
ശേലെമ്യാവിനായിരുന്നു. അനന്തരം ശേലെ
മ്യാവിൻെറ പുത്രനായ സെഖര്യാവിനുവേണ്ടി
നറുക്കിട്ടു. അയാൾ ബുദ്ധിശാലിയായ ഒരു ചി
ന്തകനായിരുന്നു. വടക്കെ കവാടത്തിലേക്കായി
രുന്നുസെഖര്യാവ് തെരഞ്ഞെടുക്കപ്പെട്ടത്. 15ഓ
ബേദ്-എദോം തെക്കേ കവാടത്തിലേക്കു തെര
ഞ്ഞെടുക്കപ്പെട്ടു. അമൂല്യവസ്തുക്കൾ സൂക്ഷി
ച്ചിരിക്കുന്നവസതിയുടെ കാവലിൻെറ ചുമത
ലയായിരുന്നു ഓബേദ്-എദോമിൻെറ പുത്രന്മാ
ർക്ക്.16പടിഞ്ഞാറെ കവാടത്തിലേക്കും മുകളില
ത്തെപാതയിലുള്ള ശല്ലേഖെത്ത് കവാടത്തിലേ
ക്കും തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു ശുപ്പീമും
ഹോസെയും.
കാവൽക്കാർ വശങ്ങളിലായി നിന്നു. 17ആറു
ലേവ്യർ കിഴക്കെ കവാടത്തിൽ കാവൽനിന്നു.
നാലുലേവ്യർ തെക്കേകവാടത്തിൽ കാവൽ
നിന്നു. അമൂല്യ വസ്തുക്കളുടെ കലവറയ്ക്കു
രണ്ടു ലേവ്യ രും കാവൽ നിന്നു. 18പടിഞ്ഞാറെ
മുറ്റത്തിന് നാലുകാവൽക്കാരുണ്ടായിരുന്നു. മുറ്റ
ത്തേക്കുള്ളപാതയിൽ രണ്ടു കാവൽക്കാരും ഉണ്ടാ
യിരുന്നു.19ഇവരൊക്കെയായിരുന്നു ദ്വാരപാലക
സംഘങ്ങൾ. കോരഹിൻെറയും മെരാരിയുടെ
യും ഗോത്രക്കാരായിരുന്നു ആ ദ്വാരപാലകർ.

## ഭണ്ഡാരച്ചുമതലക്കാരും മറ്റുദ്യോഗസ്ഥന്മാരും

20അഹിയാ ലേവിഗോത്രക്കാരനായിരുന്നു.
ആലയത്തിലെ അമൂല്യവസ്തുക്കൾ സൂക്ഷിക്കു
ന്നചുമതലയായിരുന്നു അഹിയായുടേത്. വിശു
ദ്ധവസ്തുക്കൾ സൂക്ഷിച്ചിരുന്ന സ്ഥലങ്ങളുടെ
ചുമതലയും അഹിയായ്ക്കുണ്ടായിരുന്നു.
21ഗേർശോൻകുടുംബത്തിൽ നിന്നുള്ളവനാ
യിരുന്നു ലയെദാൻ. ലയെദാൻെറ ഗോത്രത്തി
ലെനേതാക്കന്മാരിൽ ഒരുവനായിരുന്നു യെഹീ
യേലി. 22സേഥാമും അയാളുടെ സഹോദരൻ

യോവേലുമായിരുന്നു യെഹീയേലിൻെറ പുത്ര
ന്മാർ. യഹോവയുടെ ആലയത്തിലെ അമൂല്യ
വസ്തുക്കളുടെ ചുമതല അവർക്കായിരുന്നു.
23തെരഞ്ഞെടുക്കപ്പെട്ട മറ്റുഗോത്രങ്ങൾ ഇവ
യായിരുന്നു: അമ്രാം, യിസ്ഹാർ, ഹെബ്രോൻ,
ഉസ്സീയേൽ. 24ശെബൂവേലായിരുന്നു യഹോവ
യുടെ ആലയത്തിലെ അമൂല്യവസ്തുക്കളുടെ
ചുമതലയുള്ളനേതാവ്. ഗേർശോമിൻെറ പുത്ര
നായിരുന്നു ശെബൂവേൽ. ഗേർശോം മോശെ
യുടെ പുത്രനും. 25ശെബൂവേലിൻെറ ബന്ധുക്ക
ൾ ഇവരാകുന്നു: എലീയേസെർ മുതലുള്ള അ
യാളുടെ ബന്ധുക്കൾ: എലെയേസെരിൻെറ പു
ത്രനായരെ ഹബ്യാവ്, രെഹബ്യാവിൻെറ പുത്ര
നായ യെശയ്യാവ്, യെശയ്യാവിൻെറ പുത്രനായ
യോരാം. യോരാമിൻെറപുത്രനായ സിക്രി, സി
ക്രിയുടെപുത്രനായ ശെലോമീത്ത്. 26ആലയ
ത്തിലേക്കുദാവീദ് ശേഖരിച്ച എല്ലാ സാധനങ്ങ
ളുടെയും ചുമതല ശെലോമീത്തിനായിരുന്നു.
സൈന്യാധിപന്മാരും ആലയത്തിലേക്കു സാ
ധനങ്ങൾ നൽകിയിരുന്നു. 27യുദ്ധത്തിൽ കവർ
ന്നെടുത്ത വസ്തുക്കളിൽ ചിലതായിരുന്നു അ
വർ നൽകിയിരുന്നത്. യഹോവയുടെ ആലയം
പണിയുന്നതിനു പയോഗിക്കാനായിരുന്നു അ
വർ ആ സാധനങ്ങൾ നൽകിയത്. 28ദൈവ
പുരുഷനായ ശമൂവേൽ; കീശിൻെറപുത്രനായ
ശൌൽ; നേരിൻെറപുത്രനായ അബ്നേർ; സെ
രൂയയുടെ പുത്രനായ യോവാബ് എന്നിവർ
നൽകിയ സാധനങ്ങളുടെചുമതലയും ശെലോ
മീതിനും അയാളുടെ ബന്ധുക്കൾക്കുമുണ്ടായിരു
ന്നു. ജനങ്ങൾ യഹോവയ്ക്കു നൽകിയ എല്ലാ
വിശുദ്ധവസ്തുക്കളും സൂക്ഷിക്കുന്ന ചുമതല
ശെലോമിത്തും അയാളുടെ ബന്ധുക്കളും ഏറ്റെ
ടുത്തു.
29യിസ്ഹാർ കുടുംബക്കാരനായിരുന്നു കെന
ന്യാവ്. ആലയത്തിനുപുറത്തെ ജോലികളായി
രുന്നു കെനന്യാവിനും പുത്രന്മാർക്കും. അവർ
യിസ്രായേലിൽ വ്യത്യസ്തസ്ഥലങ്ങളിൽ നീതി
പാലകരായും ന്യായാധിപന്മാരായും പ്രവർ
ത്തിച്ചു. 30ഹെബ്രോൻകുടുംബക്കാരനായിരുന്നു
ഹശബ്യാ. ഹശബ്യായും അയാളുടെ ബന്ധുക്ക
ളും യോർദ്ദാൻനദിക്കു പടിഞ്ഞാറുവശം യിസ്രാ
യേലിൽ ദൈവത്തിൻെറ എല്ലാ ജോലികളുടെ
യും രാജാവിൻെറ കാര്യങ്ങളുടെയും ചുമതല
വഹിച്ചു. ഹശബ്യാവിൻെറ സംഘത്തിൽ കരു
ത്തരായ ആയിരത്തിയെഴുന്നൂറുപേർ ഉണ്ടായി
രുന്നു, 31ഹെബ്രോൻകുടുംബചരിത്രമനുസരിച്ച്
യെരീയാവ് ആയിരുന്നു അവരുടെനേതാവ്. ദാ
വീദിൻെറ നാല്പതു വർഷത്തെ ഭരണകാലത്ത്
കുടുംബചരിത്രങ്ങളിൽ പരതികരുത്തരും ഭരണ
കാര്യങ്ങൾക്ക് സമർത്ഥരുമായവരെ കണ്ടുപിടി
ക്കാൻ അദ്ദേഹം തൻെറ ഭൃത്യരോടാവശ്യപ്പെട്ടു.
ഗിലെയാദിലെ യാസേരിൽവസിക്കുന്ന ഹെ
ബ്രോൻകുടുംബത്തിൽ അത്തരത്തിൽപ്പെട്ട ചി
ലരെകണ്ടെത്തി. 32കരുത്തരും കുടുംബനാഥന്മാ
രുമായ 27,00ബന്ധുക്കൾ യെരീയാവിനുണ്ടായി
രുന്നു. രൂബേൻ, ഗാദ്, മനശ്ശെയുടെപകുതി എ
ന്നീഗോത്രക്കാരെ നയിക്കുന്നതിനും യഹോവ
യുടെ ജോലികളും രാജാവിൻെറ കാര്യങ്ങളും
നിർവഹിക്കന്നതിനും ദാവീദ് ആ രണ്ടായിരത്തി
എഴുന്നൂറുപേരെ ചുമതലപ്പെടുത്തി.

## സൈന്യവിഭാഗങ്ങൾ

27 രാജാവിൻെറ സൈന്യത്തിലുണ്ടായിരു
ന്ന യിസ്രായേലുകാരുടെ പട്ടികയാ
ണിത്. ഓരോസംഘത്തിനും എല്ലാവർഷവും
ഒരു മാസംവീതമായിരുന്നു ജോലി. കുടുംബത്ത
ലവന്മാരും സഹസ്രാധിപന്മാരും ശതാധിപ
ന്മാരും നീതിപാലകരും രാജാവിനെ സേവിച്ച
വരിലുണ്ട്. ഓരോസൈനികസംഘത്തിലും
24,000 പേരുണ്ടായിരുന്നു.
2ഒന്നാംമാസത്തിൽ ഒന്നാം സംഘത്തിൻെറ
ചുമതല യാശോബെയാമിനായിരുന്നു. സബ്ദീ
യേലിൻെറ പുത്രനായിരുന്നു യാശോബെയാം.
യാശോബെയാമിൻെറ സംഘത്തിൽ 24,000 പേ
രുണ്ടായിരുന്നു. 3പേരെസ്സിൻെറ പിൻഗാമിക
ളിൽഒരാളായിരുന്നു യാശോബെയാം. ഒന്നാം മാ
സത്തിൽ എല്ലാസൈനികോദ്യോഗസ്ഥന്മാരു
ടെയും നേതാവായിരുന്നു യാശോബെയാം.
4രണ്ടാംമാസത്തിൽ ദോദായി ആയിരുന്നു സേ
നാനായകൻ. അഹോഹക്കാരനായ ദോദായി
യുടെസംഘത്തിൽ 24,000പേരുണ്ടായിരുന്നു. മി
ക്ലോത്ത് ആയിരുന്നു അവൻെറ സംഘത്തിൻെറ
നായകൻ.
5ബെനായാവ് ആയിരുന്നുമൂന്നാമത്തെ സൈ
ന്യാധിപൻ. മൂന്നാംമാസത്തേക്കുള്ള സേനാധി
പനായിരുന്നു ബെനായാവ്. മുഖ്യപുരോഹിത
നായ യെഹോയാദയുടെപുത്രനായിരുന്നു ബെ
നായാവ്. ബെനായാവിൻെറ സംഘത്തിൽ
24,000പേരുണ്ടായിരുന്നു. 6മുപ്പതു വീരന്മാരിലു
ള്ള ധൈര്യശാലിയായ പടയാളിതന്നെയാണ്
ഈ ബെനായാവും. ബെനായാവ് അവരുടെ
നായകനായിരുന്നു. ബെനായാവിൻെറ പുത്ര
നായ അമ്മീസാബാദിനായിരുന്നു ബെനായാ
വിൻെറ സംഘത്തിൻെറ ചുമതല.
7അസാഹേലായിരുന്നു നാലാം സൈന്യാധി
പൻ. നാലാംമാസത്തെ സൈന്യാധിപനായി
രുന്നു അസാഹേൽ. യോവാബിൻെറ സഹോദ
രനായിരുന്നു അസാഹേൽ. പിന്നീട് അസാഹേ
ലിൻെറ പുത്രനായ സെബദ്യാ അയാളുടെ
സൈന്യാധിപസ്ഥാനം ഏറ്റെടുത്തു. അസാഹേ
ലിൻെറ സംഘത്തിൽ 24,000 പേരുണ്ടായിരുന്നു.
8ശംഹൂത്ത് ആയിരുന്നു അഞ്ചാംസൈ ന്യാധി
പൻ. അഞ്ചാംമാസത്തെ സൈന്യാധിപനായി
രുന്നു ശംഹൂത്ത്. സെരഹിൻെറ കുടുംബക്കാര
നായിരുന്നു അയാൾ. ശംഹൂത്തിൻെറ സംഘ
ത്തിൽ 24,000 പേരുണ്ടായിരുന്നു.
9ഈരാ ആയിരുന്നു ആറാം സൈന്യാധി പൻ.
ആറാംമാസത്തേക്കുള്ള സൈന്യാധിപനായി
രുന്നു ഈരാ. ഇക്കേശിൻെറ പുത്രനായിരുന്നു
ഈരാ. തെക്കോവക്കാരനായിരുന്നു ഇക്കേശ്. ഈ
രായുടെ സംഘത്തിൽ 24,000 പേരുണ്ടായിരുന്നു.
10ഹേലെസായിരുന്നുഏഴാംസൈന്യാധിപൻ.
ഏഴാം മാസത്തെ സൈന്യാധിപനായിരുന്നു
ഹേലെസ്. പെലോന്യക്കാരിൽ നിന്നുള്ള എഫ്ര
യീമിൻെറ പിൻഗാമിയായിരുന്നു അയാൾ. ഹേ
ലെസിൻെറ സംഘത്തിൽ 24,000 പേരുണ്ടായി
രുന്നു.
11സിബ്ബെഖായ് ആയിരുന്നു എട്ടാം സൈന്യാ
ധിപൻ. എട്ടാംമാസത്തെ സൈന്യാധിപനായി
രുന്നു സിബ്ബെഖായി. ഹൂശാക്കാരനായിരുന്നു
സിബ്ബെഖായി. സെരഹിൻെറ കുടുംബക്കാരനാ
യിരുന്നു സിബ്ബെഖായി. സിബ്ബെഖായിയുടെ
സംഘത്തിൽ 24,000 പേരുണ്ടായിരുന്നു.
12അബീയേസെർ ആയിരുന്നു ഒൻപതാം
സൈന്യാധിപൻ. ഒൻപതാംമാസത്തെ സൈ.
ന്യാധിപനായിരുന്നു അബീയേസെർ. അനാ
ഥോഥ് പട്ടണക്കാരനായിരുന്നു അബീയേസെർ.
ബെന്യാമീൻ ഗോത്രക്കാരനായിരുന്നു അബീയേ

സെർ. അബീയേസെരിൻെറ സംഘത്തിൽ
24,000 പേരുണ്ടായിരുന്നു.
13മഹരായിആയിരുന്നു പത്താംസൈന്യാധി
പൻ. പത്താംമാസത്തെ സൈന്യാധിപനായിരു
ന്നു മഹരായി. നെതോഫാക്കാരനായിരുന്നു മഹ
രായി. സർഹവരിൻെറ കുടുംബക്കാരനായിരുന്നു
അയാൾ. മഹരായിയുടെ സംഘത്തിൽ 24,000
പേരുണ്ടായിരുന്നു.
14ബെനായാവ് ആയിരുന്നു പതിനൊന്നാം
സൈന്യാധിപൻ. പതിനൊന്നാം മാസത്തിലെ
സൈന്യാധിപനായിരുന്നു ബെനായാവ്. പിരാ
ഥോൻകാരനായിരുന്നു ബെനായാവ്. എഫ്രയീം
ഗോത്രക്കാരനായിരുന്നു ബെനായാവ്. ബെനാ
യാവിൻെറ ഗോത്രത്തിൽ 24,000 പേരുണ്ടായി
രുന്നു. 15ഹെൽദായി ആയിരുന്നു പന്ത്രണ്ടാം
സൈന്യാധിപൻ. പന്ത്രണ്ടാം മാസത്തെ സൈ
ന്യാധിപനായിരുന്നു ഹെൽദായി. നെതോഫ
ക്കാരനായിരുന്നു അയാൾ. ഒത്നിയേലിൻെറ കു
ടുംബക്കാരനും. ഹെൽദായിയുടെ സംഘത്തിൽ
24,000 പേരുണ്ടായിരുന്നു.

### ഗോത്രത്തലവന്മാർ

16യിസ്രായേലിലെ ഗോത്രത്തലവന്മാർ ഇവ
രാകുന്നു:
രൂബേൻ: സിക്രിയുടെപുത്രനായ എലീയേ
സെർ. ശിമെയോൻ: മയഖയുടെപുത്രനായ ശെ
ഫത്യാവ്.17ലേവി: കെമൂവേലിൻെറ പുത്രനായ
ഹശബ്യാവ്. അഹരോൻ: സാദോക്18യെഹൂദാ:
ദാവീദിൻെറ സഹോദരന്മാരിലൊരുവനായിരു
ന്ന എലീഹൂ. യിസ്സാഖാർ: മീഖായേലിൻെറ
പുത്രനായഒമ്രി.19സെബൂലൂൻ: ഒബദ്യാവിൻെറ
പുത്രനായ യിശ്മയ്യാവ്. നഫ്താലി: അസ്രിയേ
ലിൻെറപുത്രനായ യെരീമോത്ത്. 20എഫ്രയീം:
അസസ്യാവിൻെറപുത്രനായ ഹോശേയാ. പടി
ഞ്ഞാറെ മനശ്ശെ: പെദായാവിൻെറ പുത്രനായ
യോവേൽ.21കിഴക്കെ മനശ്ശെ: സെഖര്യാവിൻെറ
പുത്രനായ യിദ്ദോ. ബെന്യാമീൻ: അബ്നേരി
ൻെറപുത്രനായ യാസീയേൽ. 22ദാൻ: യെരോ
ഹാമിൻെറ പുത്രനായ അസരെയേൽ.
ഇവരായിരുന്നു യിസ്രായേൽ ഗോത്രത്തലവ
ന്മാർ.

### ദാവീദ് യിസ്രായേലുകാരുടെ എണ്ണമെടുക്കുന്നു

23യിസ്രായേലുകാരുടെ എണ്ണമെടുക്കാൻ ദാ
വീദ്തീരുമാനിച്ചു. യിസ്രായേൽജനതയെ ആ
കാശത്തെ നക്ഷത്രങ്ങൾപോലെ പെരുപ്പിക്കുമെ
ന്നുള്ള ദൈവത്തിൻെറവാക്കുമൂലം അവിടെ ധാ
രാളം ജനങ്ങളുണ്ടായിരുന്നു. അതിനാൽ ഇരുപ
തുവയസ്സും അതിലധികവും പ്രായമുള്ളവരുടെ
കണക്കേ ദാവീദ്എടുത്തുള്ളൂ. 24സെരൂയയുടെ
പുത്രനായയോവാബ് ജനങ്ങളുടെ കണക്കെടു
ക്കാൻതുടങ്ങിയെങ്കിലും അയാളതു പൂർത്തീക
രിച്ചില്ല. ദൈവം യിസ്രായേൽജനതയോടു കോ
പിച്ചു. അതിനാലാണ് 'ദാവീദുരാജാവിൻെറ
ചരിത്രം' എന്നപുസ്തകത്തിൽ ജനങ്ങളുടെ എ
ണ്ണം ചേർക്കാത്തത്.

### രാജാവിൻെറ വിചാരിപ്പുകാർ

25രാജാവിൻെറ വസ്തുവകകളുടെ ചുമതല
ക്കാരുടെ പട്ടിക:
അദീയേലിൻെറ പുത്രനായ അസ്മാവെത്ത്
ആയിരുന്നു രാജാവിൻെറ കലവറകളുടെ ചുമ
തലക്കാരൻ. ചെറിയ പട്ടണങ്ങളിലെയും ഗ്രാമ
ങ്ങളിലെയും വയലുകളിലെയും ഗോപുരങ്ങളി
ലെയും കലവറകളുടെ ചുമതല ഉസ്സീയാവി
ൻെറ പുത്രനായ യെഹോനാഥാനായിരുന്നു.
26വയൽപ്പണിക്കാരുടെ ചുമതല കെലൂബി
ൻെറപുത്രനായ എസ്രിക്കായിരുന്നു. 27മുന്തിരി
ത്തോപ്പുകളുടെചുമതല രാമാക്കാരനായ ശീമെ
യിക്കായിരുന്നു. മുന്തിരിത്തോപ്പുകളിൽ നിന്നു
ള്ള വീഞ്ഞിൻെറ കലവറക്കാരൻ ശിഫ്മ്യക്കാര
നായ സബ്ദിയായിരുന്നു. 28ഒലീവുമരങ്ങളുടെ
യും പടിഞ്ഞാറെ താഴ്വരയിലെ കാട്ടത്തിമര
ങ്ങളുടെയും ചുമതല ഗാദേരുകാരനായ ബാൽ
ഹാനാനായിരുന്നു. ഒലീവെണ്ണയുടെ കലവറ
കൾ സൂക്ഷിച്ചിരുന്നത് യോവാശും.
29ശാരോനു ചുറ്റിലുമുള്ള കന്നുകാലികളുടെ
ചുമതല ശാരോന്യനായ ശിത്രായിക്കായിരുന്നു.
താഴ്വരകളിലെ കന്നുകാലികളുടെചുമതല അ
ദായിയുടെ പുത്രനായ ശാഫാത്തിനായിരുന്നു.
30യിശ്മായേല്യനായ ഓബീലിനായിരുന്നു ഒ
ട്ടകങ്ങളുടെ ചുമതല. മേരോനോത്യനായ യെ
ഹ്ദെയാവിനായിരുന്നു കഴുതകളുടെ ചുമതല.
31ഹഗ്രീയനായ യാസീസിനായിരുന്നു ആടുക
ളുടെ ചുമതല.
ഇവരൊക്കെയായിരുന്നു ദാവീദുരാജാവി
ൻെറ വസ്തുവകകളുടെ ചുമതലക്കാർ ആയ
നേതാക്കൾ.
32യോനാഥാൻ ഒരു ബുദ്ധിമാനായമന്ത്രിയും
പകർത്തിയെഴുത്തുകാരനുമായിരുന്നു. ദാവീദി
ൻെറ പിതൃസഹോദരനായിരുന്നു യോനാഥാൻ.
ഹഖ്മോനിയുടെ പുത്രനായ യെഹീയേലായി
രുന്നു രാജകുമാരന്മാരെ പരിപാലിച്ചിരുന്നത്.
33അഹീഥോഫെലായിരുന്നു രാജാവിൻെറ ഉപ
ദേഷ്ടാവ്. ഹൂശായിരാജാവിൻെറ തോഴനായി
രുന്നു. അർഖ്യനായിരുന്നു ഹൂശായി. 34യെഹോ
യാദയും അബ്യാഥാരും പിന്നീട് അഹീഥോ
ഫെലിൽനിന്നും രാജാവിൻെറ ഉപദേശകസ്ഥാ
നംഏറ്റെടുത്തു. ബെനായാവിൻെറ പുത്രനായി
രുന്നു യെഹോയാദാ. യോവാബായിരുന്നു രാ
ജാവിൻെറ സൈന്യാധിപൻ.

### ദാവീദും ആലയവും

28 യിസ്രായേൽജനതയുടെ മുഴുവൻ നേതാ
ക്കളെയും ദാവീദ്വിളിച്ചുകൂട്ടി. ആ
നേതാക്കളോടെല്ലാം യെരൂശലേമിലേക്കുവരാൻ
ദാവീദ്കല്പിച്ചു.ഗോത്രത്തലവന്മാർ, രാജാവി
നെ സേവിക്കുന്ന സൈന്യത്തിൻെറനായകർ,
ശതാധിപർ, സഹസ്രാധിപർ, രാജാവിൻെറ
യും പുത്രന്മാരുടെയും വസ്തുവകകളും കാലി
കളെയും സൂക്ഷിക്കുന്നഉദ്യോഗസ്ഥർ, രാജാവി
ൻെറ പ്രധാന ഉദ്യോഗസ്ഥർ, കരുത്തരായവീര
ന്മാർ,ധൈര്യവാന്മാരായഭടന്മാർഎന്നിവരെയാ-
ക്കെ രാജാവ് വിളിച്ചു.

2ദാവീദുരാജാവ് എഴുന്നേറ്റുനിന്നു പറഞ്ഞു,
"എൻെറ സഹോദരന്മാരേ, എൻെറജനങ്ങളേ,
നിങ്ങൾ എന്നെ ശ്രവിച്ചാലും, യഹോവയുടെ
സാക്ഷ്യപെട്ടകം സൂക്ഷിക്കാൻ ഒരിടം പണിയ
മെന്ന്എൻെറമനസ്സ് ആഗ്രഹിക്കുന്നു. ദൈവത്തി
ൻെറ പാദപീഠമായി ഒരു സ്ഥലം പണിയാനാ
ണ് എൻെറആഗ്രഹം.ദൈവത്തിനൊരാലയം പ
ണിയുന്നതിന് ഞാൻ പരിപാടിയിടുകയും ചെ
യ്തു. 3എന്നാൽ ദൈവം എന്നോടു പറഞ്ഞു,
'എൻെറനാമത്തിൽ നീ ഒരു ആലയം നിർമ്മിക്ക

രുത്. നീ ഒരുഭടനും അനേകംപേരെ കൊന്നിട്ടു
ള്ളവനുമാകയാൽ അതുചെയ്യരുത്.’
4“യിസ്രായേലിലെ പന്ത്രണ്ടു ഗോത്രങ്ങളെ
യുംനയിക്കാൻ യിസ്രായേലിൻെറ ദൈവമാകു
ന്നയഹോവ യെഹൂദഗോത്രത്തെ തെരഞ്ഞെടു
ത്തു. പിന്നെ, ആ ഗോത്രത്തിൽനിന്നും യഹോവ
എൻെറപിതാവിൻെറ കുടുംബത്തെ തെരഞ്ഞെ
ടുത്തു. ആ കുടുംബത്തിൽനിന്നും ദൈവം എ
ന്നെ എന്നെന്നേക്കും യിസ്രായേൽരാജാവായും
തെരഞ്ഞെടുത്തു! എന്നെ യിസ്രായേലിൻെറ രാ
ജാവാക്കാൻ ദൈവംആഗ്രഹിച്ചു! 5യഹോവ എ
നിക്ക് ധാരാളം പുത്രന്മാരെനൽകി. ആ പുത്രന്മാ
രിൽനിന്ന് ശലോമോനെ യിസ്രായേലിൻെറ
പുതിയ രാജാവായിരിക്കാനും യഹോവ തെര
ഞ്ഞെടുത്തു. എന്നാൽ യഥാർത്ഥത്തിൽ യിസ്രാ
യേൽ യഹോവയുടെ രാജ്യമാകുന്നു. 6യഹോവ
എന്നോടു പറഞ്ഞു, ‘ദാവീദേ, നിൻെറ പുത്രനാ
യ ശലോമോൻ എൻെറ ആലയവും അതിൻെറ
മുറ്റങ്ങളും പണിയും. എന്തുകൊണ്ടെന്നാൽ ശ
ലോമോനെ ഞാനെൻെറപുത്രനായി തെരഞ്ഞ
ടുത്തു. ഞാനവൻെറ പിതാവായിരിക്കുകയും
ചെയ്യും.7ശലോമോൻ ഇപ്പോൾ എൻെറ നിയമ
ങ്ങളും കല്പനകളും അനുസരിക്കുന്നു. എൻെറ
നിയമങ്ങൾ അവൻ എന്നും അനുസരിച്ചാൽ
ശലോമോൻെറ രാജ്യത്തെ ഞാൻ നിത്യമായി
ശക്തമാക്കും!’”

8ദാവീദുപറഞ്ഞു, “ഇപ്പോൾമുഴുവൻ യിസ്രാ
യേലിൻെറയും ദൈവത്തിൻെറയും മുമ്പിൽ
ഞാൻ നിങ്ങളോടിക്കാര്യങ്ങൾ പറയുന്നു: നിങ്ങ
ളുടെദൈവമാകുന്ന യഹോവയുടെ എല്ലാ കല്പ
നകളുംഅനുസരിക്കാൻ ശ്രദ്ധിക്കുക! അപ്പോൾ
ഈ നല്ലഭൂമി കൈവശം വയ്ക്കാൻ നിങ്ങൾക്കു
കഴിയും. ഇത്നിങ്ങളുടെ പിൻഗാമികൾക്ക് എ
ന്നെന്നേക്കും കൈമാറാനും നിങ്ങൾക്കു കഴിയും.

9“മകനേ,ശലോമോനേ, നീ നിൻെറ പിതാവി
ൻെറ ദൈവത്തെ അറിയുക. ശുദ്ധമായൊരു
മനസ്സോടെ ദൈവത്തെ സേവിക്കുക. ദൈവ
ത്തെസേവിക്കുന്നതിൽ നിൻെറ മനസ്സ് സന്തോ
ഷിക്കുക. എന്തുകൊണ്ടെന്നാൽ ഓരോരുത്തരു
ടെയും മനസ്സിലെന്താണുള്ളതെന്ന് യഹോവ
അറിയുന്നു. നിൻെറ ചിന്തകളെല്ലാം യഹോവ
മനസ്സിലാക്കുന്നു. നീ ഒരു സഹായത്തിന് യ
ഹോവയെസമീപിച്ചാൽ നിനക്കൊരുത്തരം കി
ട്ടും പക്ഷേ, നീ യഹോവയിൽനിന്നും അകന്നാ
ൽഅവൻ നിന്നെ എന്നെന്നേക്കുമായി ഉപേക്ഷി
ക്കും.10അവൻെറ വിശുദ്ധസ്ഥലമായ ആലയം
പണിയാൻ ശലോമോൻ യഹോവ നിന്നെയാ
ണ് തെരഞ്ഞെടുത്തിക്കുന്നതെന്നറിയുക. ഉറ
പ്പോടെ ആ ജോലിപൂർത്തീകരിക്കുക.”

11അനന്തരം ദാവീദ് തൻെറപുത്രനായ ശലോ
മോന് ആലയം പണിയുന്നതിനുള്ള രൂപരേഖ
കൾ നൽകി. ആലയത്തിനു ചുറ്റുമുള്ള മുഖമ
ണ്ഡപം, കെട്ടിടങ്ങൾ, കലവറകൾ, മുകളില
ത്തെമുറികൾ, അകത്തെമുറികൾ, കൃപാസന
ത്തിനുവേണ്ടിയുള്ളസ്ഥലം എന്നിവയെല്ലാം ആ
രൂപരേഖയിലുണ്ടായിരുന്നു. 12ആലയത്തിൻെറ
എല്ലാ ഭാഗത്തിൻെറയും രൂപരേഖ ദാവീദിനു
ണ്ടായിരുന്നു. ആരൂപരേഖകളെല്ലാം ദാവീദ് ശ
ലോമോനുനൽകി. യഹോവയുടെ ആലയത്തി
നുചുറ്റുമുള്ള തിരുമുറ്റത്തിൻെറയും ചുറ്റുമുള്ള
മുറികളുടെയും രൂപരേഖ ദാവീദ് അയാൾക്കു
നൽകി. ആലയത്തിലെ കലവറയുടെയും ആ
ലയത്തിലെ വിശുദ്ധവസ്തുക്കൾ വച്ചിരുന്ന ക
ലവറയുടെയും രൂപരേഖ ദാവീദ് അയാൾക്കു
നൽകി. 13പുരോഹിതരുടെയും ലേവ്യരുടെയും
സംഘങ്ങളെപ്പറ്റിയും ദാവീദ് ശലോമോനോടു
പറഞ്ഞു. യഹോവയുടെ ആലയത്തിൽ ശുശ്രൂ
ഷ നടത്തുന്നതിൻെറ മുഴുവൻ ജോലികളെപ്പ
റ്റിയും ആലയത്തിലെ ശുശ്രൂഷയ്ക്കുപയോഗി
ക്കേണ്ടസാധനങ്ങളെപ്പറ്റിയും ദാവീദ് ശലോമോ
നോടുപറഞ്ഞു. 14ആലയത്തിലുപയോഗിക്കേ
ണ്ട സാധനങ്ങൾ ഉണ്ടാക്കാൻ എത്രമാത്രം സ്വർ
ണ്ണവുംവെള്ളിയും ഉപയോഗിക്കണമെന്നതും ദാ
വീദ് ശലോമോനോടുപറഞ്ഞു. 15സ്വർണ്ണ വിള
ക്കുകളുടെയും വിളക്കുകാലുകളുടെയും വെള്ളി
വിളക്കുകളുടെയും വിളക്കുകാലുകളുടെയും രൂ
പരേഖകളുമുണ്ടായിരുന്നു. ഓരോ വിളക്കുകാലു
കളും അവയുടെവിളക്കുകളും നിർമ്മിക്കാൻ എ
ത്രസ്വർണ്ണവും വെള്ളിയും ഉപയോഗിക്കണമെ
ന്നും ദാവീദ് ശലോമോനോടു പറഞ്ഞു. ഓരോ
സ്ഥലങ്ങളിലും വേണ്ട വ്യത്യസ്തവിളക്കുകാലു
കളാണുപയോഗിച്ചത്. 16വിശുദ്ധ അപ്പം വയ്
ക്കുന്നതിന് ഓരോമേശയ്ക്കും ഉപയോഗിക്കേണ്ട
സ്വർണ്ണം എത്രയെന്നും ദാവീദു പറഞ്ഞു. വെ
ള്ളി മേശകൾക്ക് എത്രവെള്ളി ഉപയോഗിക്കണ
മെന്നും ദാവീദു,പറഞ്ഞു. 17മുൾക്കരണ്ടികൾ, ത
ളികകൾ, പാനപാത്രങ്ങൾ എന്നിവയുണ്ടാക്കാ
ൻ ശുദ്ധമായസ്വർണ്ണം എത്രവേണമെന്നും ദാവീ
ദുപറഞ്ഞു. ഓരോ സ്വർണ്ണപ്പാത്രമുണ്ടാക്കാനു
ള്ള സ്വർണ്ണത്തിൻെറ അളവും ഒരോ വെള്ളിപ്പാ
ത്രമുണ്ടാക്കാനുള്ള വെള്ളിയുടെ അളവും ദാവീ
ദുപറഞ്ഞു. 18ധൂപയാഗപീഠത്തിന് ശുദ്ധീകരി
ച്ച സ്വർണ്ണം എത്ര ഉപയോഗിക്കണമെന്നും ദാ
വീദുപറഞ്ഞു. യഹോവയുടെ കരാറിൻെറ പെ
ട്ടകത്തിന്മേലേക്കു ചിറകുകൾ വിരിച്ച കെരൂബു
മാലാഖകൾ സഹിതം ദൈവത്തിൻെറ രഥവും
കൃപാസനത്തിനുള്ള രൂപരേഖയും ദാവീദ്, ശ
ലോമോനു നൽകി. സ്വർണ്ണം കൊണ്ടായിരുന്നു
കെരൂബുമാലാഖകളെ ഉണ്ടാക്കിയിരുന്നത്.

19ദാവീദുപറഞ്ഞു, “ദൈവത്തിൻെറ സഹായ
ത്തോടെ എഴുതിയതാണ് ഈ രൂപരേഖകളെ
ല്ലാം. രൂപരേഖകളിലെ എല്ലാക്കാര്യങ്ങളും മന
സ്സിലാക്കാൻ യഹോവഎന്നെസഹായിച്ചു.”

20ദാവീദ് തൻെറപുത്രനായ ശലോമോനോടു
തുടർന്നു പറഞ്ഞു, “ശക്തനും ധീരനുമായി ഈ
ജോലിപൂർത്തീകരിക്കുക. യഹോവയായ ദൈ
വം,എൻെറദൈവം നിന്നോടൊപ്പമുള്ളതിനാൽ
ഭയടെടേണ്ട. എല്ലാജോലികളും തീരുംവരെ അ
വൻ നിന്നെസഹായിക്കും. അവൻ നിന്നെ കൈ
വെടിയില്ല. നീ യഹോവയുടെആലയം പണി
യും.21ദൈവത്തിൻെറ ആലയത്തിലെഎല്ലാജോ
ലികൾക്കും പുരോഹിതരുടെയും ലേവ്യരുടെ
യുംസംഘങ്ങൾ സന്നദ്ധരാണ്. എല്ലാ സമർത്ഥ
രായപണിക്കാരും നിന്നെ സഹായിക്കാൻ തയ്യാ
റാണ്. ഉദ്യോഗസ്ഥന്മാരുംജനങ്ങളും നീ കൊടു
ക്കുന്ന എല്ലാകല്പനകളും അനുസരിക്കും.”

## ആലയ നിർമ്മിതിക്കുള്ള സമ്മാനങ്ങൾ

29 ദാവീദുരാജാവ് അവിടെ ഒത്തുകൂടിയിരു
ന്ന മുഴുവൻ യിസ്രായേലുകാരോടും പറ
ഞ്ഞു, “ദൈവം എൻെറപുത്രനായ ശലോമോ
നെതെരഞ്ഞെടുത്തു. ശലോമോൻ ചെറുപ്പമാ
ണ്. ഈ ജോലിക്കാവശ്യമായ എല്ലാക്കാര്യങ്ങളും
അവനുനിശ്ചയമില്ല. എന്നാൽ ഈ ജോലി വള
രെപ്രധാനമാണ്. ഈ വസതിമനുഷ്യനുള്ളതല്ല.
യഹോവയായ ദൈവത്തിനുള്ളതാണ്. 2എൻെറ
ദൈവത്തിൻെറ ആലയം പണിയാനുള്ള സാമ
ഗ്രികൾ തയ്യാറാക്കാൻ ഞാനെൻെറ കഴിവിൻെറ

പരമാവധി ശ്രമിച്ചിട്ടുണ്ട്. സ്വർണ്ണത്തിലുണ്ടാ
ക്കേണ്ട സാധനങ്ങൾക്കുവേണ്ട സ്വർണ്ണം ഞാൻ
ശേഖരിച്ചിട്ടുണ്ട്. വെള്ളിയിലുണ്ടാക്കേണ്ട സാ
ധനങ്ങൾക്കുവേണ്ട വെള്ളി ഞാൻ ശേഖരിച്ചിട്ടു
ണ്ട്.ഓട്ടുസാധനങ്ങൾ ഉണ്ടാക്കാനുള്ള ഓടു, ഞാ
ൻ ശേഖരിച്ചിട്ടുണ്ട്. ഇരുമ്പുസാധനങ്ങൾക്കുള്ള
ഇരുമ്പു ഞാൻ ശേഖരിച്ചിട്ടുണ്ട്. തടിസാമാന
ങ്ങൾക്കുള്ള തടി ഞാൻ ശേഖരിച്ചിട്ടുണ്ട്. ചട്ടങ്ങ
ളിൽ വയ്ക്കാനുള്ള ഗോമേദകക്കല്ലുകൾ, അല
ങ്കാരക്കല്ലുകൾ, വ്യത്യസ്ത നിറങ്ങളിലുള്ള അ
നേകം വിലപിടിച്ച കല്ലുകൾ വെള്ള അലങ്കാര
ക്കല്ലുകൾ എന്നിവയെല്ലാം ഞാൻ ശേഖരിച്ചി
ട്ടുണ്ട്. യഹോവയുടെ ആലയം പണിയാൻ ഇ
ത്തരത്തിലുള്ള അനേകം സാധനങ്ങൾ ഞാൻ
ശേഖരിച്ചിട്ടുണ്ട്. 3എന്റെദൈവത്തിന്റെ ആല
യംപണിയാൻ സ്വർണ്ണവുംവെള്ളിയുംകൊണ്ടു
ള്ളസാധനങ്ങളുടെ ഒരു സമ്മാനം ഞാൻ നൽ
കുന്നു. എന്റെദൈവത്തിന്റെ ആലയം നിർമ്മി
ക്കപ്പെടണമെന്നുള്ളതു കൊണ്ടാണ് ഞാനിതു
ചെയ്യുന്നത്. ഈ വിശുദ്ധആലയം പണിയാൻ
ഈ സാധനങ്ങളെല്ലാം ഞാൻനൽകുന്നു. 4ഓഫീ
റിൽനിന്നുള്ള മൂവായിരംതാലന്ത് ശുദ്ധസ്വർണ്ണം
ഞാൻ ശേഖരിച്ചിട്ടുണ്ട്. ഏഴായിരംതാലന്തു ശു
ദ്ധീകരിച്ചവെള്ളി ഞാൻ ശേഖരിച്ചിട്ടുണ്ട്. ആ
ലയത്തിലെ ഭിത്തികൾ പൊതിയാനുള്ളതാണ്
വെള്ളി. 5സ്വർണ്ണവും വെള്ളിയും കൊണ്ടുള്ള
വസ്തുക്കളുണ്ടാക്കാനുള്ള സ്വർണ്ണവും വെള്ളി
യും ഞാൻ ശേഖരിച്ചിട്ടുണ്ട്. ആലയത്തിലേക്കു
ള്ള എല്ലാത്തരം സാധനങ്ങളും വിദഗ്ധപണി
ക്കാർക്കുണ്ടാക്കാനാണ് ഞാൻ സ്വർണ്ണവും വെ
ള്ളിയും ശേഖരിച്ചിട്ടുള്ളത്. ഇനി ഇന്ന് നിങ്ങൾ
യിസ്രായേലുകാർക്കിടയിൽ എത്രപേർ യഹോ
വയ്ക്കു സ്വേച്ഛരാർപ്പണം നടത്താൻ തയ്യാ
റുണ്ട്?"

6കുടുംബനാഥന്മാർ, യിസ്രായേൽഗോത്രങ്ങ
ളുടെനേതാക്കൾ, ശതാധിപന്മാർ, സഹസ്രാധി
പന്മാർ, രാജാവിന്റെ ജോലികളുടെ ചുമതല
ക്കാർ എന്നിവരെല്ലാം തങ്ങളുടെ വിലപിടിച്ച
വസ്തുക്കൾനൽകാൻ സന്നദ്ധരായിരുന്നു. 7ദൈ
വാലയത്തിനുവേണ്ടി അവർനൽകിയ സാധന
ങ്ങൾ ഇവയൊക്കെയാണ്; അയ്യായിരം താലന്ത്
സ്വർണ്ണം, പതിനായിരംതാലന്ത് വെള്ളി, പതി
നായിരംതാലന്ത് ഓട്, ഒരുലക്ഷം താലന്ത് ഇരു
മ്പ്എന്നിവ. 8അമൂല്യമായ കല്ലുകളുണ്ടായിരു
ന്നവർ അതു യഹോവയുടെ ആലയത്തിലേക്കു
നൽകി. അമൂല്യമായ കല്ലുകളുടെ ചുമതല യെ
ഹീയേലിനായിരുന്നു. ഗേർശോൻ കുടുംബക്കാ
രനായിരുന്നു യെഹീയേൽ. 9നേതാക്കൾ അത്ര
മാത്രം നൽകാൻ തയ്യാറായതിൽ ജനങ്ങൾ സ
ന്തോഷിച്ചു.സ്വമനസ്സാലെ പൂർണ്ണഹൃദയത്തോ
ടെ നൽകാൻ കഴിഞ്ഞതിൽ നേതാക്കളും
സന്തോഷിച്ചു. ദാവീദുരാജാവും വളരെ
സന്തോഷിച്ചു.

### ദാവീദിന്റെ മനോഹരമായ പ്രാർത്ഥന

10അനന്തരം ദാവീദ് അവിടെകൂടിയിരുന്ന മു
ഴുവൻപേരുടെയും മുമ്പിൽവച്ച് യഹോവയെ
സ്തുതിച്ചു. ദാവീദു പറഞ്ഞു: "യിസ്രായേലി
ന്റെ ദൈവമാകുന്നയഹോവേ, ഞങ്ങളുടെ പി
താവേ, അങ്ങ് എന്നെന്നും വാഴ്ത്തപ്പെടട്ടെ!

11മാഹാത്മ്യവും ശക്തിയും മഹത്വവും വിജ
യവും ബഹുമതിയും നിന്റേതാകുന്നു! എന്തു
കൊണ്ടെന്നാൽ ഭൂമിയിലും സ്വർഗ്ഗത്തിലുമുള്ള
തെല്ലാം നിന്റേതാകുന്നു! യഹോവേ, രാജത്വം
നിന്റേതാകുന്നു! എല്ലാറ്റിന്റെയും തലവനും
ഭരണാധിപനും നീയാകുന്നു.

12ധനവും ബഹുമതിയും നിന്നിൽ നിന്നാകു
ന്നു. നീ എല്ലാറ്റിനെയും ഭരിക്കുന്നു. കരുത്തും
ശക്തിയും നിന്റെ കൈയിലാകുന്നു! ആരെയും
ശക്തനും പെരുമയുള്ളവനുമാക്കാൻ മതിയായ
കരുത്ത് നിന്റെ കൈകളിലുണ്ട്!

13ഇപ്പോൾ, ഞങ്ങളുടെദൈവമേ, ഞങ്ങൾ നി
നക്കു നന്ദി പറയുന്നു, നിന്റെ മഹത്വനാമത്തെ
ഞങ്ങൾ വാഴ്ത്തുകയും ചെയ്യുന്നു!

14ഇക്കാര്യങ്ങളൊന്നും എന്നിൽനിന്നോ എ
ന്റെജനതയിൽ നിന്നോഉള്ളതല്ല! ഇതെല്ലാം നി
ന്നിൽനിന്നും വന്നതാകുന്നു. നിന്നിൽനിന്നും
വന്നവ ഞങ്ങൾ നിനക്കു തിരിച്ചു തരുന്നുവെ
ന്നേയുള്ളൂ.

15ഞങ്ങളുടെ പൂർവ്വികരെപ്പോലെ ഈ ലോ
കത്ത് അലയുന്ന വിദേശികൾ മാത്രമാണു ഞ
ങ്ങൾ. ഭൂമിയിലെ ഞങ്ങളുടെ ദിനങ്ങൾ ഒരു
നിഴൽപോലെയാണ്. ഞങ്ങൾക്കതിനെ തടയാ
നാവുന്നില്ല.

16ഞങ്ങളുടെ ദൈവമാകുന്ന യഹോവേ, നി
ന്റെ ആലയംപണിയാൻ ഞങ്ങൾ ഈ സാധന
ങ്ങളൊക്കെ സമാഹരിച്ചു. നിന്റെനാമം മഹ
ത്വപ്പെടുത്താനാണ് ഞങ്ങൾ ഈ ആലയം പ
ണിയുന്നത്. എന്നാൽ ഇവയൊക്കെ നിന്നിൽ
നിന്നുവന്നവയാകുന്നു. എല്ലാംനിന്റേതാകുന്നു.

17എന്റെദൈവമേ, ജനങ്ങൾ നന്മ ചെയ്യുന്നു
വെന്ന് പരീക്ഷിച്ചറിയുമ്പോൾ നീ ആഹ്ളാദി
ക്കുന്നുവെന്ന്എനിക്കറിയാം. ശുദ്ധവും വിശ്വസ്
തവുമായൊരു ഹൃദയത്തോടെ, ആഹ്ളാദത്തോ
ടെ ഇതെല്ലാം ഞാൻ അങ്ങയ്ക്കുസമർപ്പിക്കുന്നു.
ഇവിടെകൂടിയിരിക്കുന്ന അങ്ങയുടെ ജ നതയെ
ഞാൻകാണുന്നു. അവരും ഇതെല്ലാം നിനക്ക്
അർപ്പിക്കുന്നതിൽ ആഹ്ളാദിക്കുന്നതായി
ഞാൻ കാണുന്നു.

18യഹോവേ, ഞങ്ങളുടെ പൂർവ്വികരായ അ
ബ്രാഹാമിന്റെയും യിസ്ഹാക്കിന്റെയും യി
സ്രായേലിന്റെയും ദൈവമാകുന്നു നീ. ശരി
യായതാലോചിക്കാൻ നിന്റെ ജനതയെ ദയ
വായിസഹായിച്ചാലും. നിന്നോടു വിശ്വസ്ത
തയും സത്യവും പുലർത്താൻ അവരെ സഹാ
യിക്കേണമേ!

19നിന്നോടു സത്യം പുലർത്താൻ എന്റെ മ
കനായ ശലോമോനെ സഹായിക്കേണമേ. നി
ന്റെ കല്പനകളും നിയമങ്ങളും ചട്ടങ്ങളും അനു
സരിക്കാൻ അവനെ എപ്പോഴും സഹായിച്ചാ
ലും. ഇതെല്ലാംചെയ്യാനും ഞാൻ ഒരുക്കിയ ഈ
തലസ്ഥാനനഗരം പണിയാനും ശലോമോനെ
സഹായിച്ചാലും."

20അനന്തരം അവിടെ കൂടിയ എല്ലാവരോടു
മായി ദാവീദു പറഞ്ഞു, "ഇപ്പോൾ, നിങ്ങളുടെ
ദൈവമാകുന്ന യഹോവയെ വാഴ്ത്തുക." അതി
നാൽ എല്ലാവരും അവരുടെ പൂർവ്വികരുടെ ദൈ
വമാകുന്ന യഹോവയെ വാഴ്ത്തി. യഹോവ
യെയും രാജാവിനെയും ആദരിക്കുന്നതിനായി
അവരെല്ലാവരും അവിടെ നമസ്കരിച്ചു.

### ശലോമോൻ രാജാവാകുന്നു

21പിറ്റേന്ന്ജനങ്ങൾ യഹോവയ്ക്കു ബലിയർ
പ്പിച്ചു. അവർ യഹോവയ്ക്കു ഹോമയാഗങ്ങ
ളർപ്പിച്ചു. ആയിരംകാളകൾ, ആയിരം ആണാടു
കൾ, ആയിരം കുഞ്ഞാടുകൾ എന്നിവയും അവ
യോടൊപ്പം പാനീയബലിയും അവരർപ്പിച്ചു.
മുഴുവൻ യിസ്രായേലുകാർക്കും വേണ്ടി അവർ

അനേകമനേകം ബലികളർപ്പിച്ചു. 22അന്ന് ജന
ങ്ങൾ അവിടെ യഹോവയോടൊപ്പം കുടിക്കുക
യും തിന്നുകയും ചെയ്ത് ആഹ്ളാദിച്ചു.

ദാവീദിന്റെ മകനായ ശലോമോനെ രണ്ടാം
വട്ടവും അവർരാജാവാക്കി. ശലോമോനെ രാജാ
വായും സാദോക്കിനെ പുരോഹിതനായും അ
വർ അഭിഷേകം ചെയ്തു. യഹോവയിരുന്ന
സ്ഥലത്താണ് അവർ ഇതൊക്കെചെയ്തത്.

23അനന്തരം ശലോമോൻയഹോവയുടെ സിം
ഹാസനത്തിൽതന്റെപിതാവിന്റെ സ്ഥാനത്ത്
രാജാവായിഇരുന്നു. ശലോമോന് വളരെ വിജയ
മുണ്ടായി. മുഴുവൻയിസ്രായേലുകാരും ശലോ
മോനെ അനുസരിച്ചു. 24എല്ലാനേതാക്കളും ഭട
ന്മാരും ദാവീദുരാജാവിന്റെ എല്ലാ പുത്രന്മാരും
ശലോമോനെ രാജാവായി അംഗീകരിക്കുകയും
അനുസരിക്കുകയും ചെയ്തു.25യഹോവ ശലോ
മോനെ വളരെ മഹാനാക്കി. ശലോമോനെ യ
ഹോവ മഹാനാക്കുന്നകാര്യം എല്ലാ യിസ്രായേ
ലുകാരും അറിഞ്ഞു. ഒരു രാജാവിനുണ്ടാകേണ്ട
പ്രതാപം യഹോവ ശലോമോനുണ്ടാക്കി. ശ
ലോമോനു മുമ്പ് ഒരു യിസ്രായേൽ രാജാവിനും
അത്ര പ്രതാപമുണ്ടായിരുന്നില്ല.

## ദാവീദിന്റെ മരണം

26-27യിശ്ശായിയുടെ പുത്രനായ ദാവീദ് നാല്പ
തുവർഷം യിസ്രായേൽ ഭരിച്ചു. ഹെബ്രോൻ
നഗരത്തിൽ ദാവീദ് ഏഴുവർഷം രാജാവായിരു
ന്നു. അനന്തരം യെരൂശലേമിൽ മുപ്പത്തിമൂന്നു
വർഷംരാജാവായിരുന്നു. 28വൃദ്ധനായപ്പോൾ ദാ
വീദ്മരിച്ചു. നന്മയേറിയോരു നീണ്ട ജീവിതമാ
യിരുന്നു ദാവീദിന്റേത്. ദാവീദിനുധാരാളം ധന
വും പ്രതാപവുമുണ്ടായിരുന്നു. അയാൾക്ക് ശേ
ഷം ദാവീദിന്റെ പുത്രനായ ശലോമോൻ പുതി
യ രാജാവാകുകയും ചെയ്തു.

29ദാവീദുരാജാവിന്റെ ആദ്യന്തമുള്ള പ്രവൃ
ത്തികൾ ദൈവപുരുഷനായ ശമൂവേൽ, പ്രവാ
ചകനായനാഥാൻ, ദൈവപുരുഷനായ ഗാദ് എ
ന്നിവരുടെ പുസ്തകങ്ങളിലുണ്ട്. 30യിസ്രായേ
ൽരാജാവെന്നനിലയിലുള്ള ദാവീദിന്റെ എല്ലാ
പ്രവൃത്തികളെപ്പറ്റിയും ആ കുറിപ്പുകളിൽ പറ
യുന്നുണ്ട്. ദാവീദിന്റെ കരുത്തിനെപ്പറ്റിയും അ
യാൾക്കു സംഭവിച്ച കാര്യങ്ങളെപ്പറ്റിയും അതി
ൽ പറയുന്നുണ്ട്. യിസ്രായേലിനുംചുറ്റുമുള്ള രാ
ജ്യങ്ങൾക്കുംസംഭവിച്ചതെന്തെന്നതിനെപ്പറ്റിയും
അതിൽ പറയുന്നുണ്ട്.

# 2 ദിനവൃത്താന്തം

### ശലോമോൻ ജ്ഞാനത്തിനായി പ്രാർത്ഥിക്കുന്നു

1 ദൈവമാകുന്ന യഹോവ തന്നോടൊപ്പമു
ണ്ടായിരുന്നതിനാൽ ശലോമോൻ അതിശ
ക്തനായൊരുരാജാവായിത്തീർന്നു. യഹോവ ശ
ലോമോനെ വളരെ മഹാനാക്കി.
2ശലോമോൻ യിസ്രായേൽജനതയോടു സം
സാരിച്ചു. കപ്പിത്താന്മാർ, സൈന്യാധിപന്മാർ,
ന്യായാധിപന്മാർ, യിസ്രായേലിലെ മുഴുവൻ
നേതാക്കൾ, കുടുംബനാഥന്മാർ എന്നിവരോടെ
ല്ലാം ശലോമോൻ സംസാരിച്ചു. 3അനന്തരം ശ
ലോമോനും അയാളോടൊത്തു ചേർന്നിരുന്നവ
രും മുഴുവൻ ഗിബെയോനിലെ ഉന്നതസ്ഥല
ത്തേക്കുപോയി. ദൈവത്തിന്റെ സമ്മേളനക്കൂ
ടാരം അവിടെയായിരുന്നു. യിസ്രായേൽജനത
യോടൊപ്പം മരുഭൂമിയിലായിരിക്കവേ യഹോ
വയുടെ ദാസനായ മോശെ നിർമ്മിച്ചതാണ്
ആ കൂടാരം. 4ദാവീദ്, ദൈവത്തിന്റെ സാക്ഷ്യ
പെട്ടകം കിര്യത്ത്-യെയാരീമിൽനിന്നും യെരൂശ
ലേമിലേക്കു കൊണ്ടുവന്നിരുന്നു. അതു വയ്ക്കു
ന്നതിന് ദാവീദ് യെരൂശലേമിൽ ഒരു സ്ഥല
മൊരുക്കിയിരുന്നു. ദൈവത്തിന്റെ സാക്ഷ്യപെ
ട്ടകം വയ്ക്കുന്നതിന് ദാവീദ് യെരൂശലേമിൽ
ഒരു കൂടാരമൊരുക്കിയിരുന്നു. 5ഹൂരിന്റെ പുത്ര
നായ ഊരിയുടെപുത്രനായ ബെസലേൽ ഒരു
വെങ്കലയാഗപീഠം നിർമ്മിച്ചിരുന്നു. ഗിബെ
യോനിൽ വിശുദ്ധകൂടാരത്തിന്റെ മുമ്പിലായി
രുന്നു വെങ്കലയാഗപീഠം. അതിനാൽ ശലോ
മോനും ജനങ്ങളും ഗിബെയോനിലേക്കു യഹോ
വയുടെ ഉപദേശത്തിനായിപോയി. 6സമ്മേള
നക്കൂടാരത്തിൽ യഹോവയ്ക്കുമുമ്പിലുള്ള
വെങ്കലയാഗപീഠത്തിലേക്കു ശലോമോൻ
കയറി. ശലോമോൻ യാഗപീഠത്തിൽ ആയിരം
ഹോമയാഗങ്ങളർപ്പിച്ചു. 7ആ രാത്രിയിൽ ദൈ
വം ശലോമോനു പ്രത്യക്ഷപ്പെട്ടു. ദൈവം പറ
ഞ്ഞു, “ഞാൻ നിനക്കെന്താണു തരേണ്ടതെന്ന്
ചോദിക്കൂ ശലോമോനേ.”
8ശലോമോൻ ദൈവത്തോടു പറഞ്ഞു, “എ
ന്റെപിതാവായ ദാവീദിനോടു അങ്ങ് വളരെ
ദയകാട്ടി. എന്റെപിതാവിന്റെ സ്ഥാനത്ത് പു
തിയ രാജാവായി അങ്ങെന്നെ തെരഞ്ഞെടുത്തു.
9ദൈവമായ യഹോവേ, ഇനി അങ്ങ് എന്റെ
പിതാവിനോടുള്ള വാഗ്ദാനം പാലിച്ചാലും.
വളരെവലിയ ഒരു രാജ്യത്തിന്റെ രാജാവായി
രിക്കേണ്ടതിന് അങ്ങ് എന്നെ തെരഞ്ഞെടുത്തി
രിക്കുന്നു. അവിടെ ഭൂമിയിലെ മണൽത്തരികൾ
പോലെ ധാരാളം ജനങ്ങളുണ്ട്! 10അവരെ നേർ
വഴിക്കു നയിക്കുന്നതിനുവേണ്ട ബുദ്ധിയും
അറിവും നീ എനിക്ക് നൽകിയാലും. അങ്ങ
യുടെ സഹായമില്ലാതെ അവരെ ഭരിക്കാൻ
ആർക്കുമാവില്ല!” 11ദൈവം ശലോമോനോടു
പറഞ്ഞു, “നിന്റേത് ശരിയായ മനോഭാവ
മാണ്. നീ സ്വത്തോ ധനമോ ബഹുമതിയോ
ഒന്നും ചോദിച്ചില്ല. നിന്റെ ശത്രുക്കൾ കൊല്ല
പ്പെടണമെന്നും നീ ആവശ്യപ്പെട്ടില്ല. ദീർഘാ
യുസ്സും നീ ചോദിച്ചില്ല. ഇല്ല, നീ അതൊ
ന്നുമല്ല ചോദിച്ചത്. നിന്നെ ഞാൻ
ഭരിക്കാൻഏല്പിച്ച എന്റെ ജനതയ്ക്കു വേണ്ടി
ശരിയായ തീരുമാനങ്ങൾ എടുക്കുവാ നുള്ള
ബുദ്ധിയും അറിവുമാണ് നീ ആവശ്യപ്പെ ട്ടത്.
12അതിനാൽ നിനക്ക് ഞാൻ ബുദ്ധിയും
അറിവും നൽകും. കൂടാതെ സ്വത്തും പണവും
ബഹുമതിയും നിനക്കു ഞാൻ നൽകും. നിനക്കു
മുമ്പ് ഒരുരാജാവും ഇത്ര ധനത്തോടെയും ബഹു
മതിയോടെയും ജീവിച്ചിട്ടുണ്ടാവില്ല. ഭാവിയി
ലും ഒരു രാജാവിനും ഇത്രമാത്രം സ്വത്തും ബഹു
മതിയും ലഭിക്കുകയുമില്ല.”
13അതിനാൽ ശലോമോൻ ഗിബെയോനിലെ
ആരാധനാസ്ഥലത്തേക്കുപോയി. അനന്തരം ശ
ലോമോൻ സമ്മേളനക്കൂടാരത്തിൽനിന്നും യി
സ്രായേൽരാജാവായി ഭരണം നടത്തുന്നതിന്
യെരൂശലേമിലേക്കു പോയി.

### ശലോമോൻ തന്റെ സൈന്യവും സ്വത്തും ഉണ്ടാക്കുന്നു

14ശലോമോൻ തന്റെ സൈന്യത്തിനായി കു
തിരകളെയും രഥങ്ങളെയും സ്വരൂപിച്ചുതുട
ങ്ങി.. ശലോമോന് 1400 രഥങ്ങളും 12,000 കുതിര
പ്പടയാളികളെയും ലഭിച്ചു. ശലോമോൻ അവ
യെ രഥനഗരങ്ങളിൽ നിർത്തി. രാജകൊട്ടാര
മിരുന്നസ്ഥലമായ യെരൂശലേമിലും അവരിൽ
കുറേപ്പേരെ നിർത്തി. 15യെരൂശലേമിൽ ശലോ
മോൻ ധാരാളം സ്വർണ്ണവും വെള്ളിയും സമാഹ
രിച്ചു. കല്ലുകൾപോലെ സുലഭമായി സ്വർണ്ണ
വും വെള്ളിയുമുണ്ടായിരുന്നു. ധാരാളം ദേവദാ
രുമരവും ശലോമോൻ സ്വരൂപിച്ചു. ദേവദാരു
വാകട്ടെ പടിഞ്ഞാറൻ മലമ്പ്രദേശത്തുവളരുന്ന
കാട്ടത്തിമരം പോലെ സർവ്വസാധാരണവും.
16ഈജിപ്തിൽനിന്നും ക്വേയിൽനിന്നുമാണ്
ശലോമോൻ കുതിരകളെ ഇറക്കുമതിചെയ്തത്.
രാജാവിന്റെ വ്യാപാരികളാണ് ക്വേയിൽനിന്ന്
അവയെ വാങ്ങിയത്. 17ശലോമോന്റെ വ്യാപാ
രികൾ അറുനൂറുശേക്കൽ വെള്ളി ഓരോരഥ
ത്തിനു വേണ്ടിയും നൂറ്റമ്പതു ശേക്കൽ വെള്ളി
ഓരോ കുതിരയ്ക്കുവേണ്ടിയും കൊടുത്തു.
അവർ ആ കുതിരകളെയും രഥങ്ങളെയും ഹിത്യ
രുടെയും അരാമിന്റെയും മുഴുവൻ രാജാക്ക
ന്മാർക്കും വിറ്റു.

### ശലോമോൻ ആലയനിർമ്മിതിക്കൊരുങ്ങുന്നു

2 യഹോവയുടെ നാമം മഹത്വപ്പെടുത്തുന്ന
തിന് ഒരു ആലയം പണിയാൻ ശലോമോൻ
ആലോചിച്ചു. തനിക്കായി ഒരു കൊട്ടാരം പണി
യുന്നതിനും. 2എഴുപതിനായിരം ചുമട്ടുകാരെ
യും മലമ്പ്രദേശത്തു കല്ലുവെട്ടാൻ എൺപതി
നായിരം കല്ലണിക്കാരെയും ശലോമോൻ നി
യോഗിച്ചു. അവരുടെ മേൽനോട്ടത്തിന് മൂവാ
യിരത്തറുനൂറുപേരെയും ശലോമോൻ നിയോ
ഗിച്ചു. 3അനന്തരം ശലോമോൻ ഹൂരാമിന് ഒരു
സന്ദേശമയച്ചു. സോർനഗരത്തിന്റെ രാജാവാ

യിരുന്നു ഹൂരാംശലോമോൻ പറഞ്ഞു, “എന്റെ
പിതാവായ ദാവീദിനെ സഹായിച്ചതുപോലെ
എന്നെയും സഹായിക്കൂ. അദ്ദേഹത്തിനു വസ
തി നിർമ്മിക്കാൻ അങ്ങ് ദേവദാരുമരം കൊടു
ത്തു. **4**എന്റെ ദൈവമാകുന്നയഹോവയെ ആദ
രിക്കാൻ ഞാനൊരു ആലയം പണിയുന്നു. ആല
യത്തിൽ യഹോവയുടെ സവിധത്തിൽ നാമൊ
രു യാഗപീഠം പണിയുകയും അതിൽ ഹോമയാ
ഗങ്ങളർപ്പിക്കുകയും വിശുദ്ധമേശമേൽ നാം
എല്ലായ്പ്പോഴും വിശുദ്ധഅപ്പം വയ്ക്കുകയും
ചെയ്യും. എല്ലാ പ്രഭാതത്തിലും സന്ധ്യയ്ക്കും
എല്ലാ ശബ്ബത്തു ദിവസങ്ങളിലും എല്ലാ അമാ
വാസി നാളുകളിലും മറ്റ് നിർദ്ദിഷ്ട തിരുനാ
ളുകളിലും നാം ഹോമയാഗങ്ങളർപ്പിക്കും. ഇത്
യിസ്രായേലുകാർ എന്നെന്നും ആചരിക്കേണ്ട
ഒരു നിയമമാണ്.

**5**“നമ്മുടെ ദൈവം സകല ദേവന്മാരെക്കാളും
വലിയവനാണ്. അതിനാൽ ഞാനവന് ഒരു മ
ഹാആലയം നിർമ്മിക്കും. **6**നമ്മുടെ ദൈവത്തിന്
ഒരാലയം പണിയാൻ ആർക്കും കഴിയില്ല. സ്വർ
ഗ്ഗത്തിനോ പ്രപഞ്ചത്തിനുപോലുമോ നമ്മുടെ
ദൈവത്തെ ഉൾക്കൊള്ളാനാവില്ല! അതിനാൽ
ദൈവത്തിനൊരാലയം പണിയാൻ എനിക്കാ
വില്ല. അവനെ മഹത്വപ്പെടുത്താൻ ധൂപബലി
ക്കായി ഒരിടം പണിയാനേ എനിക്കാവൂ.

**7**“ഇപ്പോൾ അങ്ങ്, സ്വർണ്ണം, വെള്ളി, വെങ്ക
ലം, ഇരുമ്പ് എന്നിവയിൽ പണിയാൻ വിദഗ്ധ
നായ ഒരാളെ എനിക്കയച്ചുതരിക. ധൂമ്ര-രക്ത-
നീല വസ്ത്രങ്ങളുണ്ടാക്കാനും അയാൾ അറി
ഞ്ഞിരിക്കണം. അയാൾ ഇവിടെ യെഹൂദയിലും
യെരൂശലേമിലും എന്റെ പിതാവ് തെരഞ്ഞെ
ടുത്ത ശില്പവേലക്കാരോടൊപ്പം പണിയെടു
ക്കും. **8**ദേവദാരുമരങ്ങളും സരളമരങ്ങൾ, ചന്ദനം
എന്നിവയും ലെബാനോനിൽനിന്നും എനിക്ക
യച്ചുതരിക. ലെബാനോനിൽനിന്നും തടി മുറി
ക്കുന്നതിൽ നിന്റെ ദാസന്മാർ സമർത്ഥരാണെ
ന്ന് എനിക്കറിയാം. എന്റെ ദാസന്മാർ നിന്റെ
ദാസന്മാരെ സഹായിക്കും. **9**ഞാൻ നിർമ്മിക്കു
ന്ന ആലയം വളരെ വലുതും മനോഹരവുമായ
തിനാൽ എനിക്കുവളരെയധികം തടി ആവശ്യ
മാണ്. **10**നിന്റെ ദാസന്മാർക്കു ഞാൻ മരം മുറി
ക്കുന്നതിനു നൽകുന്നകൂലി എത്രയെന്നോ? ഇരു
പതിനായിരംകോർ ഗോതമ്പ്, അത്രതന്നെ
യവം, ഇരുപതിനായിരം ബത്ത് വീഞ്ഞ് ഇരുപ
തിനായിരം ബത്ത് എണ്ണ.”

**11**അനന്തരംഹൂരാം ശലോമോനു മറുപടി നൽ
കി. ഹൂരാം ശലോമോന് ഒരു സന്ദേശമയച്ചു.
സന്ദേശം ഇതായിരുന്നു: “ശലോമോൻ, യഹോ
വ തന്റെ ജനതയെ സ്നേഹിക്കുന്നു. അതിനാ
ലാണ് അവരുടെ രാജാവായിരിക്കാൻ അവൻ
അങ്ങയെ തെരഞ്ഞെടുത്തത്.” **12**ഹൂരാം തുടർ
ന്നു, “യിസ്രായേലിന്റെ ദൈവമാകുന്ന യഹോ
വയ്ക്കുസ്തുതി! അവൻ സ്വർഗ്ഗവും ഭൂമിയും
സൃഷ്ടിച്ചു. ദാവീദുരാജാവിന് അവൻ വിവേക
ശാലിയായ പുത്രനെ നൽകി. ശലോമോൻ,
അങ്ങയ്ക്കു വിവേകവും അറിവുമുണ്ട്. അങ്ങ്
യഹോവയ്ക്കായി ഒരു ആലയം പണിയുന്നു.
അങ്ങ് സ്വന്തമാവശ്യത്തിനായി ഒരു രാജകൊട്ടാ
രവും നിർമ്മിക്കുന്നു. **13**ഹൂരാം-ആബി എന്നു
പേരായ സമർത്ഥനായ ഒരു ശില്പിയെ ഞാൻ
അങ്ങയ്ക്കു അയച്ചു തരുന്നു. **14**ദാനിന്റെ വംശ
ക്കാരിയാണവന്റെ അമ്മ. അവന്റെ പിതാവാ
കട്ടെ, സോർ നഗരക്കാരനും. സ്വർണ്ണം, വെള്ളി,
വെങ്കലം, ഇരുമ്പ്, കല്ല്, തടി എന്നിവയിൽ
പണിയെടുക്കാൻ സമർത്ഥനാണ് ഹൂരാം-
ആബി. ധൂമ്ര-നീല- ചുകപ്പുതുണികൾകൊ
ണ്ടും വിലകൂടിയ ലിനൻ കൊണ്ടുമുള്ള പണിക
ളിലും അതിസമർത്ഥനാണ് ഹൂരാം-ആബി.
അങ്ങ് ആവശ്യപ്പെടുന്നതെന്തും രൂപകല്പന
ചെയ്യാനും നിർമ്മിക്കാനും ഹൂരാം-ആബിക്കു
കഴിയും. അങ്ങയുടെയും അങ്ങയുടെ പിതാ
വായ ദാവീദുരാജാവിന്റെയും ശില്പികളോടൊ
പ്പം അവൻ പണിയെടുക്കും.

**15**“പ്രഭോ, ഞങ്ങൾക്കു ഗോതമ്പ്, യവം, എണ്ണ,
വീഞ്ഞ് മുതലായവ അങ്ങ് വാഗ്ദാനം ചെയ്ത
ല്ലോ. അവ എന്റെ ദാസന്മാർക്കു കൊടുത്താ
ലും. **16**ഞങ്ങൾ ലെബാനോനിൽനിന്നും തടി
വെട്ടുകയും ചെയ്യാം. അങ്ങയ്ക്കാവശ്യമുള്ളത്ര
തടി ഞങ്ങൾ വെട്ടാം. തടിക്കഷണങ്ങൾ കൂട്ടി
ക്കെട്ടി കടലിലൂടെ യോപ്പപട്ടണത്തിലേക്കു
ഞങ്ങളെത്തിക്കാം. അപ്പോൾ അങ്ങയ്ക്കു ആ
തടി യെരൂശലേമിലേക്കു കൊണ്ടുപോകാ
മല്ലോ.”

**17**അനന്തരം ശലോമോൻ, യിസ്രായേൽ രാജ്യ
ത്തിലുള്ള മുഴുവൻ വിദേശികളെയും എണ്ണി.
ദാവീദ് ജനങ്ങളുടെ കണക്കെടുത്ത കാലത്തിനു
ശേഷമായിരുന്നു അത്. ദാവീദ് ശലോമോന്റെ
പിതാവായിരുന്നു. രാജ്യത്ത് ഒരുലക്ഷത്തി അ
മ്പത്തിമൂവായിരത്തി അറുന്നൂറു വിദേശികളെ
അവർ കണ്ടെത്തി. **18**സാധനങ്ങൾ ചുമക്കാൻ
ശലോമോൻ എഴുപതിനായിരം വിദേശികളെ
തെരഞ്ഞെടുത്തു. മലകളിൽ കല്ലുവെട്ടുകാ
രായി എൺപതിനായിരം വിദേശികളെയും
ശലോമോൻ തെരഞ്ഞെടുത്തു. അവരെക്കൊണ്ടു
പണിയെടുപ്പിക്കുന്നമേൽനോട്ടക്കാരായി 3,600
പേരെയും ശലോമോൻ തെരഞ്ഞെടുത്തു.

## ശലോമോൻ ആലയം പണിയുന്നു

**3** ശലോമോൻ, യെരൂശലേമിൽ മോരീയാപർ
വ്വതമുകളിൽ യഹോവയുടെആലയം പണി
യാൻ ആരംഭിച്ചു. മോരീയാപർവ്വതമുകളിൽ
വച്ചാണ് യഹോവ ശലോമോന്റെ പിതാവായ
ദാവീദിനു പ്രത്യക്ഷപ്പെട്ടത്. ദാവീദ് തയ്യാറാക്കി
യസ്ഥലത്താണ് ശലോമോൻ ആലയം പണിത
ത്. യെബൂസ്യനായ അരവ്നയുടെ മെതിക്കള
ത്തിങ്കലായിരുന്നു ആ സ്ഥലം. **2**താൻ യിസ്രായേ
ലിന്റെ രാജാവായതിന്റെ നാലാംവർഷത്തെ
രണ്ടാം മാസത്തിലാണ് ശലോമോൻ പണിയാ
രംഭിച്ചത്.

**3**ദൈവത്തിന്റെ ആലയത്തിന്റെ അടിത്തറ
യ്ക്കു ശലോമോനുപയോഗിച്ച അളവുകൾ. അ
ടിത്തറയ്ക്കു അറുപതുമുഴം നീളവും ഇരുപതു
മുഴം വീതിയുമുണ്ടായിരുന്നു. പഴയ മുഴക്കണ
ക്കാണ് ആലയം അളന്നപ്പോൾ ശലോമോൻ
ഉപയോഗിച്ചത്. **4**ആലയത്തിന്റെ മുഖമണ്ഡ
പം ഇരുപതുമുഴം നീളവും ഇരുപതുമുഴം ഉയര
വുമുള്ളതായിരുന്നു. മുഖമണ്ഡപത്തിന്റെ ഉൾ
വശം ശലോമോൻ സ്വർണ്ണം പൂശി. **5**വലിപ്പം
കൂടിയ മുറിയുടെ ഭിത്തികളിൽ ശലോമോൻ
സരളമരപ്പലകകൾ പതിച്ചു. സരളമരപ്പലക
കളെ ശലോമോൻ സ്വർണ്ണംപൂശി. അതിന്മേൽ
അയാൾ പനമരങ്ങളും ചങ്ങലയും സ്വർണ്ണ
ത്തിൽ കൊത്തിവച്ചു. **6**ആലയത്തിന്റെ സൗന്ദ
ര്യം വർദ്ധിപ്പിക്കാൻ വിലപ്പിടിപ്പുള്ള കല്ലുകളും
ശലോമോൻ പതിപ്പിച്ചു. പർവ്വയീമിൽനിന്നു
ള്ള സ്വർണ്ണമാണ് ശലോമോൻ ഉപയോഗിച്ചത്.
**7**ആലയത്തിന്റെ ഉൾഭാഗം മുഴുവനും ശലോ
മോൻ സ്വർണ്ണം പൊതിഞ്ഞു. തുലാങ്ങൾ,

വാതിൽപടികൾ, ഭിത്തികൾ, വാതിലുകൾ
എന്നിവയെല്ലാം ശലോമോൻ സ്വർണ്ണം പൊതി
ഞ്ഞു. ഭിത്തികളിൽ ശലോമോൻ കെരൂബുമാ
ലാഖമാരെ ആലേഖനം ചെയ്തു.
8അനന്തരം ശലോമോൻ അതിവിശുദ്ധസ്ഥ
ലം നിർമ്മിച്ചു. അതിവിശുദ്ധസ്ഥലത്തിന് ഇരു
പതുമുഴം നീളവും ഇരുപതുമുഴം വീതിയുമുണ്ടാ
യിരുന്നു. ആലയത്തിൻെറയത്ര വീതി അതിനു
ണ്ടായിരുന്നു. അതിവിശുദ്ധസ്ഥലത്തിൻെറ ഭി
ത്തികളിൽ ശലോമോൻ സ്വർണ്ണം പൊതിഞ്ഞു.
ഇരുപത്തിമൂന്നു ടൺ സ്വർണ്ണം ഇതിനായുപ
യോഗിച്ചു. 9സ്വർണ്ണ ആണികൾക്കു അൻ പതു
ശേക്കലായിരുന്നു തൂക്കം. മാളികയിലെ മുറികൾ
ശലോമോൻ സ്വർണ്ണംപൊതിഞ്ഞു. 10അതിവി
ശുദ്ധസ്ഥലത്തു സ്ഥാപിക്കുവാൻ ശലോമോൻ
രണ്ടു കെരൂബുമാലാഖമാരെ നിർമ്മിച്ചു. പണി
ക്കാർ കെരൂബുമാലാഖകളെ സ്വർണ്ണം പൊതി
ഞ്ഞു. 11കെരൂബുമാലഖമാരുടെ ഓരോ ചിറകി
നും അഞ്ചുമുഴം വീതമായിരുന്നു നീളം. ചിറകു
കളുടെ ആകെവീതി ഇരുപതുമുഴവും. ആദ്യ
ത്തെ കെരൂബുമാലാഖയുടെ ചിറകുകളിലൊ
ന്ന് മുറിയുടെ മറുവശത്തെ ഭിത്തിയിൽ സ്പർ
ശിച്ചിരുന്നു. മറ്റേചിറകാകട്ടെ രണ്ടാമത്തെ കെരൂ
ബുമാലാഖയുടെ ഒരു ചിറകിലും സ്പർശി
ച്ചിരുന്നു. 12രണ്ടാമത്തെ കെരൂബുമാലാഖയുടെ
മറ്റേ ചിറക് മുറിയുടെ മറ്റേവശത്തുള്ള ഭിത്തി
യിലും സ്പർശിച്ചിരുന്നു. 13കെരൂബുമാലാഖമാ
രുടെ ചിറകുകൾ ആകെ ഇരുപതുമുഴം സ്ഥലം
മൂടിയിരുന്നു. അവ വിശുദ്ധസ്ഥലത്തേക്കു അഭി
മുഖമായി ഉള്ളിൽ നിൽക്കുകയായിരുന്നു.
14നീല-ധൂമ്ര-ചുകപ്പു തുണിയും വിലകൂടിയ
ലിനനുമുപയോഗിച്ച് ശലോമോൻ തിരശ്ശീല
യുണ്ടാക്കിയിരുന്നു. തിരശ്ശീലയിലും ശലോ
മോൻ കെരൂബുമാലാഖമാരെ സ്ഥാപിച്ചു.
15ആലയത്തിനു മുമ്പിലായി ശലോമോൻ
രണ്ടുസ്തംഭങ്ങൾ സ്ഥാപിച്ചു. അവയുടെ
ഉയരം മുപ്പത്തഞ്ചുമുഴമായിരുന്നു. രണ്ടു സ്തംഭ
ങ്ങളുടെയും മകുടങ്ങൾക്ക് അഞ്ചുമുഴം വീതം
നീളമുണ്ടായിരുന്നു. 16കഴുത്താരത്തിൻെറ ആകൃ
തിയിൽ ഒരു ചങ്ങല അയാൾ പണിതു. നൂറ്
മാതളനാരങ്ങകളുണ്ടാക്കി അവ ചങ്ങലകളിൽ
തൂക്കി. ചങ്ങലകൾ അയാൾ സ്തംഭങ്ങൾക്കു
മുകളിൽ വച്ചു. 17അനന്തരം ശലോമോൻ സ്തം
ഭങ്ങൾ ആലയത്തിനുമുമ്പിൽ പ്രതിഷ്ഠിച്ചു.
ഒരു സ്തംഭം വലതു വശത്തും ഒന്ന് ഇടതുവ
ശത്തും. വലത്തെ സ്തംഭത്തിന് "യാഖീൻ"
എന്നും ഇടത്തെ സ്തംഭത്തിന് "ബോവസ്"
എന്നും ശലോമോൻ പേരിട്ടു.

## ആലയത്തിലേക്കുള്ള ഉപകരണങ്ങൾ

4 ശലോമോൻ വെങ്കലംകൊണ്ട് ഒരു യാഗ
പീഠമുണ്ടാക്കി. അതിന് ഇരുപതുമുഴം നീള
വും ഇരുപതുമുഴം വീതിയും പത്തുമുഴം ഉയരവു
മുണ്ടായിരുന്നു. 2അനന്തരം ശലോമോൻ വെങ്ക
ലംകൊണ്ടൊരു കടൽവാർത്തുണ്ടാക്കി. വൃത്താകൃ
തിയിലുള്ള ആ കടലിന് പത്തുമുഴം വ്യാസവും
അഞ്ചുമുഴം ഉയരവും മുപ്പത് മുഴം ചുറ്റളവും ഉ
ണ്ടായിരുന്നു. 3വലിയ വെങ്കലക്കടലിനുചു
റ്റിലും വക്കിനു താഴത്തായി കാളകളുടെ രൂപങ്ങ
ളുണ്ടായിരുന്നു. കടൽ വാർത്തപ്പോൾത്തന്നെ
ഈ കാളകളെ കടലിനുചുറ്റും പത്തു മുഴത്തിൽ
രണ്ടു നിരകളിലായി പണിതീർത്തതായിരുന്നു.
4പന്ത്രണ്ട് വലിയകാളകളുടെ പ്രതിമകൾക്കു
മേലായിരുന്നു വലിയ വെങ്കലക്കടൽ വച്ചിരു
ന്നത്. മൂന്നു കാളകൾ വടക്കോട്ടുനോക്കിയായി
രുന്നു നിന്നത്. മൂന്നു കാളകൾ പടിഞ്ഞാറോട്ടു
നോക്കുന്നു. മൂന്നെണ്ണം തെക്കോട്ട്. മൂന്നെണ്ണം
കിഴക്കോട്ടും. അവയുടെ പൃഷ്ഠഭാഗം പരസ്പ
രം തിരിഞ്ഞും മധ്യഭാഗത്തേക്കും കേന്ദ്രീകരിച്ചി
രുന്നു. 5വലിയ വെങ്കലക്കടലിന് മൂന്നിഞ്ചായി
രുന്നു കനം. കടലിൻെറവക്ക് ഒരു കോപ്പയുടെ
വക്കുപോലെയിരുന്നു. അതൊരു ലില്ലിപ്പൂപോ
ലെയായിരുന്നു . അതിൽ മൂവായിരത്തിലധികം
ബത്ത് വെള്ളം കൊള്ളും.
6പത്തുതൊട്ടികളും ശലോമോൻ പണിതു. അ
ഞ്ചുതൊട്ടികൾ വലിയ കടലിൻെറ തെക്കുവശ
ത്തുവച്ചു. അഞ്ചു തൊട്ടികൾ ഇടതു വശത്തും.
ഹോമബലിക്കുള്ള വസ്തുക്കൾ കഴുകാനാണ്
ഈ പത്തുതൊട്ടികളും ഉപയോഗിച്ചത്.
എന്നാൽ വലിയ വെങ്കലക്കടൽ പുരോഹിത
ന്മാർക്ക് ബലികളർപ്പിക്കും മുമ്പ് കുളിക്കാനുണ്ടാ
ക്കിയതാണ്.
7ശലോമോൻ സ്വർണ്ണംകൊണ്ട് പത്തു വിള
ക്കുകാലുകളുണ്ടാക്കി. വിളക്കുകാലുകൾ
അയാൾ ആലയത്തിനുള്ളിൽ സ്ഥാപിച്ചു.
അഞ്ചുവിളക്കുകാലുകൾ വലതുവശത്തും
അഞ്ചുവിളക്കു കാലുകൾ ഇടതുവശത്തുമായി
രുന്നു. 8ശലോമോൻ പത്തു മേശകളുണ്ടാക്കി
അവയും ആലയത്തിനുള്ളിൽ സ്ഥാപിച്ചു.
അഞ്ചുമേശകൾ ആലയത്തിനുള്ളിൽ വലതു
ഭാഗത്തും അഞ്ചെണ്ണം ഇടതുഭാഗത്തുംഇട്ടു. കൂടാ
തെ ശലോമോൻ സ്വർണ്ണംകൊണ്ട് നൂറു തളിക
കൾകൂടി ഉണ്ടാക്കി. 9കൂടാതെ പുരോഹിതന്മാ
രുടെ മുറ്റവും വലിയ മുറ്റവും മുറ്റത്തേക്കു കവാ
ടങ്ങളും ശലോമോൻ ഉണ്ടാക്കി. മുറ്റത്തേക്കു തുറ
ന്നിരുന്ന വാതിലുകൾ പൊതിയാനയാൾ
വെങ്കലം ഉപയോഗിച്ചു. 10അനന്തരം അയാൾ
വലിയവെങ്കലക്കടൽ ആലയത്തിൻെറ വലതു
വശത്തായി തെക്കുകിഴക്കെ വശത്ത് ഇട്ടു.
11ഹൂരാം കലങ്ങളും കോരികകളും കിണ്ണങ്ങ
ളും ഉണ്ടാക്കി. അങ്ങനെ ശലോമോൻ രാജാവി
നുവേണ്ടി ഹൂരാം ദൈവത്തിൻെറ ആലയത്തി
ലെ തൻെറ പണി പൂർത്തീകരിച്ചു. 12ഹൂരാം
രണ്ടു വലിയ സ്തൂപങ്ങളും അവയ്ക്കുമുകളിൽ
രണ്ടു ഗോളങ്ങളും നിർമ്മിച്ചു. രണ്ടു സ്തൂപങ്ങ
ൾക്കും മുകളിലുള്ള രണ്ടു ഗോളങ്ങളും മറയ്ക്കാ
നുള്ള വലപ്പണിയും ഹൂരാംചെയ്തു. 13രണ്ടു
വലപ്പണികൾക്കുമായി ഹൂരാം നാനൂറു മാതള
നാരങ്ങകളും പണിതു. ഓരോ വലയ്ക്കും രണ്ടു
നിരമാതളനാരങ്ങകളുണ്ടായിരുന്നു. രണ്ടു സ്തൂ
പങ്ങളുടെയും മകുടങ്ങളിലുള്ള ഗോളങ്ങളെ
വലകൊണ്ട് മറച്ചിരുന്നു. 14കാലുകളും കാലുക
ളിൽ ഗോളങ്ങളും ഹൂരാം നിർമ്മിച്ചു. 15വലിയ
വെങ്കലക്കടലും അതിനടിയിലുള്ള പന്ത്രണ്ടു
കാളകളെയും ഹൂരാം നിർമ്മിച്ചു. 16കലങ്ങൾ,
കോരികകൾ, മുള്ളുകൾ അങ്ങനെ ദൈവത്തി
ൻെറ ആലയത്തിലേക്കു ശലോമോൻരാജാവിനു
വേണ്ടി ആവശ്യമായ എല്ലാ വസ്തുക്കളുമുണ്ടാ
ക്കി. മിനുസപ്പെടുത്തിയവെങ്കലം കൊണ്ടാണ്
ഈ സാധനങ്ങളുണ്ടാക്കിയത്. 17ശലോമോൻ
രാജാവ് ഈ വസ്തുക്കൾ കളിമൺഅച്ചുകളി
ലൊഴിച്ചു. സുക്കോത്ത്, സെരേദാഥെ നഗരങ്ങ
ൾക്കിടയ്ക്കു യോർദ്ദാൻതാഴ്വരയിലാണ് ഈ
അച്ചുകളുണ്ടാക്കിയത്. 18ഇത്രയധികം സാധന
ങ്ങൾ ശലോമോനുണ്ടാക്കിയതിനാൽ വെങ്കല
ത്തിൻെറ തൂക്കമറിയാൻ ആർക്കും കഴിഞ്ഞില്ല.
19ആലയത്തിലേക്കുവേണ്ട സാധനങ്ങളും ശ
ലോമോൻഉണ്ടാക്കി. ശലോമോൻ സുവർണ്ണയാ

ഗപീഠം ഉണ്ടാക്കി. കാഴ്ചയപ്പത്തിനുള്ള മേശക
ളും ശലോമോൻ നിർമ്മിച്ചു. 20ശുദ്ധമായ സ്വർ
ണ്ണംകൊണ്ട് വിളക്കുകാലുകളും വിളക്കും ഉണ്ടാ
ക്കി. വിശുദ്ധസ്ഥലത്തിന്റെ അന്തർഭാഗത്തു
നിർദ്ദേശിക്കപ്പെട്ടതുപോലെ കത്തിക്കാനായിരു
ന്നുവിളക്കുകൾ. 21പൂക്കൾ, വിളക്കുകൾ, ചവണ
കൾ എന്നിവ സ്വർണ്ണംകൊണ്ടുണ്ടാക്കി. 22കത്രി
കകൾ,കിണ്ണങ്ങൾ, ധൂപകലശങ്ങൾ, തീക്കലശ
ങ്ങൾ* എന്നിവയെല്ലാം സ്വർണ്ണം കൊണ്ടുണ്ടാ
ക്കി. ആലയവാതിൽ, അതിവിശുദ്ധസ്ഥലത്തി
ന്റെ ഉൾവാതിൽ, പ്രധാനമുറിയുടെ വാതിലു
കൾ എന്നിവയും ശലോമോൻ ശുദ്ധസ്വർണ്ണം
കൊണ്ടുണ്ടാക്കി.

5 അങ്ങനെ യഹോവയുടെ ആലയത്തിനാ
യി ശലോമോൻ ചെയ്ത എല്ലാപണികളും
കഴിഞ്ഞു. തന്റെപിതാവായ ദാവീദ് ആലയ
ത്തിനായിനൽകിയ എല്ലാം അയാൾ കൊണ്ടുവ
ന്നു. സ്വർണ്ണം, വെള്ളി എന്നിവയാലുണ്ടാക്കിയ
വയും മുഴുവൻ ഉപകരണങ്ങളും ശലോമോൻ
കൊണ്ടുവന്നു. ശലോമോൻ ആ സാധനങ്ങ
ളെല്ലാം ആലയത്തിന്റെ ഖജനാവിൽ വച്ചു.

### വിശുദ്ധപെട്ടകം ആലയത്തിലേക്ക്

2യിസ്രായേലിലെ മൂപ്പന്മാരെയും മുഴുവൻ
ഗോത്രത്തലവന്മാരെയും മുഴുവൻ കുടുംബനാ
ഥന്മാരെയും ശലോമോൻ വിളിച്ചുകൂട്ടി. യെരൂ
ശലേമിലാണദ്ദേഹം അവരെ വിളിച്ചുകൂട്ടിയത്.
ദാവീദിന്റെ നഗരത്തിൽനിന്നും ലേവ്യർ യ
ഹോവയുടെ സാക്ഷ്യപെട്ടകം കൊണ്ടുവരുന്ന
തിനുവേണ്ടിയാണ് ശലോമോൻ അങ്ങനെ ചെ
യ്തത്. സീയോൻ ആണ് ദാവീദിന്റെനഗരം.
3മുഴുവൻ യിസ്രായേലുകാരും വിരുന്നിന്
ശലോമോനോടൊപ്പംകൂടി. ഏഴാം മാസത്തിലാ
യിരുന്നു ആ കൂടാരവിരുന്ന്.
4യിസ്രായേൽമൂപ്പന്മാർ എല്ലാവരും എത്തിയ
പ്പോൾ ലേവ്യർ സാക്ഷ്യപെട്ടകംഎടുത്തു. 5തു
ടർന്ന് ലേവ്യരും പുരോഹിതരുംചേർന്ന് സാ
ക്ഷ്യപെട്ടകം യെരൂശലേമിലേക്കു കൊണ്ടുപോ
യി. പുരോഹിതന്മാരും ലേവ്യരുംചേർന്ന് സമ്മേ
ളനക്കൂടാരവും അതിലുള്ള എല്ലാ വിശുദ്ധവസ്
തുക്കളും യെരൂശലേമിലേക്കു കൊണ്ടുവന്നു. 6ശ
ലോമോൻരാജാവും മുഴുവൻ യിസ്രായേലുകാ
രും സാക്ഷ്യപെട്ടകത്തിനുമുമ്പിൽ സന്ധിച്ചു.
ശലോമോൻരാജാവും യിസ്രായേലുകാരും
ആടുകളെയും കാളകളെയും ബലിയർപ്പിച്ചു.
അസംഖ്യം ആടുകളും കാളകളും അങ്ങനെ
ബലിയർപ്പിക്കാനുണ്ടായിരുന്നു. 7അനന്തരം
പുരോഹിതന്മാർ പ്രത്യേകം ഒരുക്കിയസ്ഥലത്ത്
യഹോവയുടെ സാക്ഷ്യപെട്ടകം കൊണ്ടുവന്നു
വച്ചു. ആലയത്തിനുള്ളിലെ അതിവിശുദ്ധ
സ്ഥലമായിരുന്നു അത്. കെരൂബുമാലാഖമാ
രുടെ ചിറകുകൾക്കടിയിലായിരുന്നു സാക്ഷ്യ
പെട്ടകം വച്ചത്. 8സാക്ഷ്യപെട്ടകം വച്ചിരുന്നിട
ത്തിനുമേൽ കെരൂബുമാലാഖമാരുടെ ചിറകു
കൾ വിടർന്നിരുന്നു. കെരൂബുമാലാഖകൾ സാ
ക്ഷ്യപെട്ടകത്തിനും അതുതാങ്ങി നിർത്തിയിരു
ന്ന തണ്ടുകൾക്കും മീതെ നിന്നു. 9അതിവിശുദ്ധ
സ്ഥലത്തിനു മുമ്പിൽനിന്നും അവയുടെ അഗ്ര
ങ്ങൾ കാണുവാൻതക്ക നീളം തണ്ടുകൾക്കുണ്ടാ
യിരുന്നു. എന്നാൽ ആലയത്തിന് പുറത്തുനി
ന്നാർക്കും തണ്ടുകൾ കാണാനാകുമായിരുന്നില്ല.
തണ്ടുകൾ ഇന്നും അവിടെയുണ്ട്. 10സാക്ഷ്യപെ
ട്ടകത്തിൽ രണ്ടു ഫലകങ്ങളല്ലാതെ ഒന്നുമില്ല.
ഹോരേബ് പർവ്വതത്തിൽവച്ച് മോശെയാണ്
ആ ഫലകങ്ങൾ പെട്ടകത്തിനുള്ളിൽവച്ചത്.
ഹോരേബിൽവച്ചാണ് യഹോവ യിസ്രായേൽ
ജനതയുമായി കരാറുണ്ടാക്കിയത്. യിസ്രായേൽ
ജനത ഈജിപ്തിൽനിന്നും പുറത്തേക്കു വന്ന
തിനുശേഷമാണിങ്ങനെയുണ്ടായത്.
11അവിടെയുണ്ടായിരുന്ന പുരോഹിതന്മാരെ
ല്ലാം തങ്ങളെത്തന്നെ വിശുദ്ധീകരിക്കാനുള്ള
ആചാരങ്ങൾ ചെയ്തു. അനന്തരം പുരോഹിത
ന്മാർ തങ്ങളുടെ ഗണവ്യത്യാസത്തിനനുസരിച്ച
ല്ലാതെതന്നെ തങ്ങൾ ശുശ്രൂഷനടത്തിയിരുന്ന
വിശുദ്ധസ്ഥലത്തുനിന്നും പുറത്തേക്കു വന്നു.
12എല്ലാ ലേവ്യഗായകരും യാഗപീഠത്തിന്റെ
കിഴക്കുവശത്തുനിന്നു. ആസാഫിന്റെയും ഹേ
മാന്റെയും യെദൂഥൂനിന്റെയും ഗായക
സംഘം മുഴുവനും അവിടെയുണ്ടായിരുന്നു.
അവരുടെ പുത്രന്മാരും ബന്ധുക്കളുംകൂടി അവി
ടെയുണ്ടായിരുന്നു. വെളുത്ത ലിനൻവസ്ത്ര
ങ്ങൾ ആ ലേവ്യഗായകർ ധരിച്ചിരുന്നു. ഇല
ത്താളങ്ങൾ, കിന്നരങ്ങൾ, വീണകൾ എന്നിവ
അവരുടെ കൈവശമുണ്ടായിരുന്നു. ലവ്യഗായ
കരോടൊപ്പം നൂറ്റിയിരുപതു പുരോഹിതന്മാരു
മുണ്ടായിരുന്നു. ആ നൂറ്റിയിരുപതു പുരോഹി
തന്മാർ കാഹളം മുഴക്കിയിരുന്നു. 13ഏകസ്വര
ത്തിലായിരുന്നു കാഹളംമുഴക്കിയവരും ഗാനമാ
ലപിച്ചവരും യഹോവയ്ക്കു നന്ദിപ്രകാശിപ്പി
ക്കുന്ന സ്തോത്രം പാടിയത്. കാഹളം, ഇല
ത്താളം, സംഗീതോപകരണങ്ങൾ എന്നിവകൊ
ണ്ട് അവർ വലിയ ശബ്ദമുണ്ടാക്കി. ഇതാ
യിരുന്നു സ്തോത്രം:
“യഹോവ നല്ലവനാകുന്നു. അവന്റെ കാരു
ണ്യം നിത്യമാകുന്നു.” അപ്പോൾ യഹോവയുടെ
ആലയത്തിൽ ഒരു മേഘം വന്നുനിറഞ്ഞു. 14മേ
ഘംമൂലം തുടർന്നു ശുശ്രൂഷനടത്തുവാൻ പുരോ
ഹിതന്മാർക്കു കഴിഞ്ഞില്ല. യഹോവയുടെ തേജ
സ്സ് ആലയത്തിൽ നിറഞ്ഞതിനാലായിരുന്നു ശു
ശ്രൂഷ നടത്തുവാൻ കഴിയാതിരുന്നത്.

6 അപ്പോൾ ശലോമോൻപറഞ്ഞു, “താൻ ഇരു
ണ്ടമേഘത്തിൽ വസിക്കുമെന്ന് യഹോവ പ
റഞ്ഞിരിക്കുന്നു. 2യഹോവേ, അങ്ങയ്ക്കു വസി
ക്കാൻ ഞാനൊരാലയം പണിതിരിക്കുന്നു, നിന
ക്ക് എന്നെന്നേക്കും വസിക്കാനൊരിടം!”

### ശലോമോന്റെ പ്രസംഗം

3ശലോമോൻരാജാവ് തിരിഞ്ഞുനിന്ന് തനി
ക്കുമുമ്പിലുള്ള മുഴുവൻ യിസ്രായേലുകാരെ
യും അനുഗ്രഹിച്ചു. 4ശലോമോൻ പറഞ്ഞു,
“യിസ്രായേലിന്റെ ദൈവമാകുന്ന യഹോവ
വാഴ്ത്തപ്പെടട്ടെ! എന്റെപിതാവായ ദാവീദി
നോടു സംസാരിച്ചപ്പോൾ നൽകിയ വാഗ്ദാ
നം യഹോവ പാലിച്ചിരിക്കുന്നു. യഹോവ പറ
ഞ്ഞത് ഇതാകുന്നു: 5‘എന്റെജനതയെ ഈജി
പ്തിൽനിന്നും മോചിപ്പിച്ചതിനുശേഷം ഇന്നു
വരെ എനിക്കുവസിക്കുന്നതിനൊരു വസതിപ
ണിയുവാൻ ഒരു ഗോത്രക്കാരിൽനിന്നും ഒരു
നഗരവും തെരഞ്ഞെടുത്തില്ല. എന്റെ ജനത
യായ യിസ്രായേലുകാരെ നയിക്കുന്നതിന്
ഞാനൊരാളെയും തെരഞ്ഞെടുത്തില്ല. 6എന്നാ
ലിപ്പോൾ യെരൂശലേമിനെ ഞാൻ എന്റെ നാമ
ത്തിനുള്ള സ്ഥലമായി തെരഞ്ഞെടുത്തിരിക്കു
ന്നു. എന്റെ ജനമായ യിസ്രായേലിനെ നയി
ക്കാൻ ദാവീദിനെയും ഞാൻ തെരഞ്ഞെടുത്തി
രിക്കുന്നു.’

**തീക്കലശങ്ങൾ** അഗ്നി എടുക്കുന്നതിനുള്ള പാത്രം.

[7]“യിസ്രായേലിൻെറ ദൈവമാകുന്ന യഹോ
വയുടെ നാമത്തിൽ ഒരു ആലയം പണിയുവാൻ
എൻെറപിതാവായ ദാവീദ് ആഗ്രഹിച്ചു. [8]എ
ന്നാൽ യഹോവ എൻെറ പിതാവിനോടു പറ
ഞ്ഞു, ‘ദാവീദേ, എൻെറ നാമത്തിലൊരു ആല
യം പണിയണമെന്നു നിനക്കു തോന്നിയതു
നന്നായി. [9]പക്ഷേ നിനക്ക് ആലയം പണിയാ
നാവില്ല. എന്നാൽ നിൻെറപുത്രൻ എൻെറ
നാമത്തിൽ ആലയം പണിയും.’ [10]ഇപ്പോൾ,
യഹോവ താൻ ചെയ്യുമെന്ന് പ്രഖ്യാപിച്ചതു
ചെയ്തിരിക്കുന്നു. എൻെറ പിതാവിൻെറ സ്ഥാ
നത്ത് ഞാനാണ് പുതിയ രാജാവ്. ദാവീദായി
രുന്നു എൻെറപിതാവ്. ഇപ്പോൾ ഞാനാകുന്നു
യിസ്രായേൽരാജാവ്. യഹോവയുടെ വാഗ്ദാ
നവും അതായിരുന്നു. യിസ്രായേലിൻെറ ദൈ
വമാകുന്ന യഹോവയുടെ നാമത്തിന് ഞാൻ
ആലയം പണിതിരിക്കുന്നു. [11]സാക്ഷ്യപെട്ടകം
ഞാൻ ആലയത്തിൽ വച്ചു. യഹോവ യുടെ
കരാർ സാക്ഷ്യപെട്ടകത്തിലാണ് സൂക്ഷി
ച്ചിരിക്കുന്നത്. യിസ്രായേൽജനതയുമായി
യഹോവയുണ്ടാക്കിയതാണ് ആ കരാർ.”

### ശലോമോൻെറ പ്രാർത്ഥന

[12]ശലോമോൻ യഹോവയുടെ യാഗപീഠത്തി
നുമുമ്പിൽ നിന്നു. അവിടെകൂടിയിരുന്ന മുഴു
വൻ യിസ്രായേലുകാരുടെയും മുമ്പിലായിരു
ന്നു അദ്ദേഹം നിന്നത്. അനന്തരം ശലോമോൻ
തൻെറ കൈകൾവിരിച്ചു. [13]ശലോമോൻ വെങ്ക
ലംകൊണ്ട് അഞ്ചുമുഴംനീളവും അഞ്ചുമുഴം വീ
തിയും മൂന്നുമുഴം ഉയരവുമുള്ള ഒരു പീഠമുണ്ടാ
ക്കി പുറത്തെമുറ്റത്തിൻെറ നടുവിൽവച്ചു. എ
ന്നിട്ടദ്ദേഹം പീഠത്തിന്മേൽകയറി അവിടെകൂടി
യിരുന്ന മുഴുവൻ യിസ്രായേലുകാരുടെയും മു
മ്പിൽമുട്ടുകുത്തി. ശലോമോൻ തൻെറ കൈകൾ
ആകാശത്തേക്കുയർത്തി. [14]ശലോമോൻ പറ
ഞ്ഞു:

“യിസ്രായേലിൻെറ ദൈവമാകുന്ന യഹോ
വേ, അങ്ങയെപ്പോലൊരുദൈവം സ്വർഗ്ഗത്തി
ലോ ഭൂമിയിലോ ഇല്ല. അങ്ങ് അങ്ങയുടെ സ്നേ
ഹത്തിൻെറയും കാരുണ്യത്തിൻെറയും കരാർ
പാലിക്കുന്നു. പൂർണ്ണമനസ്സാലെ നിന്നെ അനു
സരിക്കുകയും നേരായിജീവിക്കുകയും ചെയ്യു
ന്ന നിൻെറദാസന്മാരോടു നീ വാഗ്ദാനം പാ
ലിക്കുന്നു. [15]അങ്ങയുടെ ദാസനായ ദാവീദി
നോടു നീ വാക്കുപാലിച്ചു. ദാവീദ് എൻെറ
പിതാവായിരുന്നു. നീ നിൻെറ വായ്കൊണ്ടു
വാഗ്ദാനംചെയ്തു. ഇന്നു നീ നിൻെറ കൈക
ളാൽ ആ വാഗ്ദാനം നടപ്പാക്കി. [16]യിസ്രായേ
ലിൻെറദൈവമാകുന്ന യഹോവേ, അങ്ങയുടെ
ദാസനായ ദാവീദിനോടു ചെയ്ത വാഗ്ദാനം
നിറവേറ്റിയാലും. അങ്ങയുടെ വാഗ്ദാനം ഇതാ
യിരുന്നു: അങ്ങു പറഞ്ഞു, ‘ദാവീദേ, നിൻെറ
കുടുംബത്തിൽ നിന്നൊരുവൻ എൻെറമുമ്പിൽ
യിസ്രായേലിൻെറ സിംഹാസനത്തിൽ ഇരിക്കാ
നില്ലാതാവുകയില്ല. നിൻെറ പുത്രന്മാർ നേരാ
യകർമ്മം ചെയ്താലേ അങ്ങനെവരൂ. എൻെറ
നിയമം നീ അനുസരിച്ചതുപോലെ അവരും
എൻെറനിയമം അനുസരിക്കണം.’ [17]യിസ്രായേ
ലിൻെറ ദൈവമാകുന്നയഹോവേ, അങ്ങയുടെ
വാഗ്ദാനം നിറവേറ്റിയാലും. അങ്ങ് ഈ വാക്കു
കൾ ദാവീദിനോടരുളിയതാണല്ലോ.

[18]“ദൈവമേ, അങ്ങ് യഥാർത്ഥത്തിൽ ഭൂമി
യിൽ മനുഷ്യരോടൊപ്പം വസിക്കുന്നില്ലെന്നു
ഞങ്ങൾക്കറിയാം. സ്വർഗ്ഗത്തിനോ അത്യുന്നത
സ്വർഗ്ഗത്തിനോ നിന്നെ ഉൾക്കൊള്ളാനാവില്ല!
ഞാൻ നിർമ്മിച്ച ഈ ആലയത്തിനും നിന്നെ
ഉൾക്കൊള്ളാനാവില്ലെന്ന് ഞങ്ങൾക്കറിയാം!
[19]എന്നാൽ എൻെറ പ്രാർത്ഥനയ്ക്കും കാരുണ്യ
ത്തിനു വേണ്ടിയുള്ള യാചനയ്ക്കും കാതോർ
ത്താലും. എൻെറ ദൈവമാകുന്ന യഹോവേ,
എൻെറ നിലവിളി കേൾക്കേണമേ! എൻെറ
പ്രാർത്ഥനയും കേട്ടാലും! ഞാനങ്ങയുടെ ദാസ
നാകുന്നു. [20]രാത്രിയും പകലും ഈ ആലയത്തി
നുമേൽ അങ്ങയുടെ ദൃഷ്ടിയുണ്ടാകണമേ.
നിൻെറ നാമം ഈ സ്ഥലത്തുസ്ഥാപിക്കുമെന്ന്
നീ വാഗ്ദാനം ചെയ്തിരുന്നു. ഈ ആലയത്തി
ലേക്കുനോക്കി ഞാൻ നടത്തുന്ന പ്രാർത്ഥനകൾ
അങ്ങു കേൾക്കേണമേ. [21]എൻെറയും അങ്ങ
യുടെ യിസ്രായേൽജനതയുടെയും പ്രാർത്ഥന
കേൾക്കേണമേ. ഈ ആലയത്തെ നോക്കി
ഞങ്ങൾ നടത്തുന്ന പ്രാർത്ഥനകൾ കേൾക്കേണ
മേ. അങ്ങയുടെ വാസസ്ഥലമായ സ്വർഗ്ഗത്തി
ലിരുന്നു കേൾക്കേണമേ. ഞങ്ങളുടെ പ്രാർത്ഥന
കേൾക്കുമ്പോൾ ഞങ്ങളോടു പൊറുക്കുകയും
ചെയ്യേണമേ.

[22]“ഒരാൾ മറ്റൊരാളോടു തെറ്റു ചെയ്തതായി
ആരോപിക്കപ്പെട്ടേക്കാം. അങ്ങനെ ഉണ്ടായാൽ
ആരോപിതനായവൻ തൻെറ നിരപരാധിത്വം
തെളിയിക്കാൻ അങ്ങയുടെ നാമത്തിൽ സത്യം
ചെയ്യും. ആലയത്തിൽ അങ്ങയുടെ യാഗപീഠ
ത്തിനുമുമ്പിൽ അവൻ സത്യം ചെയ്യാൻ വരു
മ്പോൾ [23]അവൻെറവാക്കുകൾ സ്വർഗ്ഗത്തിൽ
നിന്നു ചെവിക്കൊള്ളേണമേ. പ്രവർത്തിക്കുക
യും അങ്ങയുടെ ദാസന്മാരോടു ന്യായവിധി
നടത്തുകയും ചെയ്യേണമേ. കുറ്റക്കാരനെ
ശിക്ഷിക്കുകയും അവൻ മറ്റെയാളോടു ചെയ്ത
കാര്യങ്ങൾ അവനോടു നീയും ചെയ്യേണമേ.
നീതിമാൻ നിഷ്കളങ്കനാണെന്ന് തെളിയിക്കേ
ണമേ.

[24]“അങ്ങയുടെ യിസ്രായേൽജനത അങ്ങയ്
ക്കെതിരെ പാപം ചെയ്താൽ ഒരു ശത്രു അവരെ
തോല്പിച്ചെന്നുവരാം. അതിനുശേഷം യിസ്രായേ
ലുകാർ ഈ ആലയത്തിൽ വന്ന് അങ്ങയുടെ
നാമത്തിൽ പശ്ചാത്തപിക്കുകയും പ്രാർത്ഥിക്കു
കയും യാചിക്കുകയും ചെയ്താൽ, [25]അങ്ങ്
സ്വർഗ്ഗത്തിലിരുന്ന് അവരെ ശ്രവിക്കുകയും
യിസ്രായേൽജനതയുടെ പാപം പൊറുക്കുക
യും വേണമേ. അവർക്കും അവരുടെ പൂർവ്വിക
ന്മാർക്കുമായി അങ്ങു നൽകിയ ഭൂമിയിലേക്കു
അവരെ തി രികെ കൊണ്ടുവരേണമേ.

[26]“യിസ്രായേൽജനത അങ്ങയ്ക്കെതിരെ പാ
പംചെയ്തതുമൂലം മഴയില്ലാതാകുംവിധം ആകാ
ശം അടഞ്ഞേക്കാം. അതിനുശേഷം യിസ്രായേൽ
ജനത ഇതേക്കുറിച്ച് വ്യാകുലപ്പെട്ട് ഈ ആലയ
ത്തെനോക്കി പശ്ചാത്തപിക്കുകയും അങ്ങയു
ടെനാമത്തിൽ ഏറ്റുപറയുകയും അങ്ങ് അവരെ
ശിക്ഷിക്കുന്നതിനാൽ തുടർന്നു പാപംചെയ്യാ
തിരിക്കുകയും ചെയ്യുമ്പോൾ, [27]അങ്ങ് സ്വർഗ്ഗ
ത്തിലിരുന്നു അവരെ ശ്രവിക്കുകയും അവരുടെ
പാപങ്ങൾ പൊറുക്കുകയും ചെയ്യേണമേ. യി
സ്രായേൽജനത അങ്ങയുടെ ദാസന്മാരാകുന്നു.
അപ്പോൾ, ഒരു നല്ല ജീവിതം നയിക്കുവാനുള്ള
ഉപദേശവും അവർക്ക് നൽകിയാലും. അങ്ങ
യുടെ ദേശത്തേക്കു മഴ പെയ്യിക്കുകയും വേണ
മേ. അങ്ങ് അങ്ങയുടെ ജനതയ്ക്കു നൽകിയ
ദേശമാകുന്നു അത്.

[28]“കടുത്ത ഒരു ക്ഷാമമോ ഭീകരരോഗങ്ങളോ
വിളകൾക്കു രോഗമോ മഞ്ഞുവീഴ്ചയോ വെട്ടു

ക്കിളികളോ കീടങ്ങളോ ദേശത്തെ ബാധിച്ചേ
ക്കാം. യിസ്രായേൽജനതയുടെ നഗരങ്ങളിൽ
അവരെ ശത്രുക്കൾ ആക്രമിക്കുകയോ യിസ്രാ
യേലിൽ ഭീകരരോഗങ്ങൾ പടരുകയോ ചെയ്യു
മ്പോൾ 29യിസ്രായേൽ ജനതയിലാരെങ്കിലു
മൊരാൾ-തൻെറതന്നെ വേദനയും പ്രയാസവും
അറിഞ്ഞ്- തൻെറ കൈകൾ ആകാശത്തേക്കുയ
ർത്തി, ഈ ആലയത്തിലേക്കുനോക്കി പ്രാർത്ഥി
ക്കുകയോ യാചിക്കുകയോ ചെയ്താൽ 30അവ
രുടെ പ്രാർത്ഥനയും യാചനയും സ്വർഗ്ഗത്തിലി
രുന്നു നീ ശ്രവിക്കേണമേ. അങ്ങയുടെ വാസ
സ്ഥലം സ്വർഗ്ഗമാകുന്നു. ശ്രവിക്കുകയും ക്ഷമി
ക്കുകയും ചെയ്യേണമേ. അങ്ങ് ഓരോരുത്തരുടെ
യും ഹൃദയം അറിയുന്നതിനാൽ ഓരോരുത്ത
ർക്കും കിട്ടേണ്ടതു നൽകേണമേ. ഒരാളുടെ ഹൃദയ
മറിയുന്നതിന് നിനക്കേകഴിയൂ. 31അപ്പോൾ
ജനങ്ങൾ, നീ ഞങ്ങളുടെ പൂർവ്വികർക്കു നൽ
കിയ ദേശത്തു ജീവിച്ചിരിക്കുന്നത്രയുംകാലം
നിന്നെ ഭയക്കുകയും അനുസരിക്കുകയും
ചെയ്യും.

32“വിദൂരദേശത്തുനിന്നും വന്ന, അങ്ങയുടെ
ജനതയായ യിസ്രായേലുകാരിൽപ്പെട്ടവനല്ലാ
ത്ത ഒരു വിദേശി ഉണ്ടായിരിക്കാം. അങ്ങയുടെ
മഹത്വമുള്ളനാമവും മഹത്തായശക്തിയെയും
രാഷ്ട്രങ്ങളെ ശിക്ഷിക്കാനുള്ള കഴിവും കേട്ടറി
ഞ്ഞതുകൊണ്ടാണ് അവ വരുന്നത്. അയാൾ
വന്ന് ഈ ആലയത്തിലേക്കുനോക്കി പ്രാർത്ഥി
ക്കുമ്പോൾ, 33സ്വർഗ്ഗത്തിലിരുന്ന് ശ്രവിക്കേ
ണമേ. സ്വർഗ്ഗമാണ് അങ്ങയുടെ വാസസ്ഥലം.
വിദേശി അങ്ങയോടാവശ്യപ്പെടുന്നതു ചെയ്യേ
ണമേ. അപ്പോൾ ഭൂമിയിലുള്ള ജനംമുഴുവൻ,
അങ്ങയുടെ യിസ്രായേൽജനത അങ്ങയെ ആദ
രിക്കുമ്പോലെ, അങ്ങയുടെനാമം അറിയുകയും
അങ്ങയെ ആദരിക്കുകയും ചെയ്യും. ഞാൻ നിർ
മ്മിച്ച ഈ ആലയം അങ്ങയുടെനാമത്തിൽ
വിളിക്കപ്പെടുന്നുവെന്ന് ഭൂമിയിലെ ജനം മുഴുവ
നും അറിയുകയും ചെയ്യും.

34“അങ്ങ് അങ്ങയുടെജനതയെ അവരുടെ ശ
ത്രുക്കൾക്കെതിരെ യുദ്ധംചെയ്യാനയയ്ക്കുകയും
അവർ അങ്ങു തെരഞ്ഞെടുത്ത ഈ നഗരത്തി
ലേക്കും അങ്ങയുടെ നാമത്തിനായി ഞാൻ നിർ
മ്മിച്ച ഈ ആലയത്തിലേക്കുംനോക്കി അവർ
അങ്ങയോടു പ്രാർത്ഥിക്കുമ്പോൾ 35അവരുടെ
പ്രാർത്ഥന സ്വർഗ്ഗത്തിലിരുന്ന് കേൾക്കുകയും
അവരുടെ യാചനകേട്ട് അവരെ സഹായിക്കുക
യും ചെയ്യേണമേ.

36“ജനങ്ങൾ അങ്ങയ്ക്കെതിരെ പാപം ചെയ്യു
കയും-പാപം ചെയ്യാത്ത ഒരാൾപോലുമില്ല-അ
ങ്ങ് അവരോടു കോപിക്കുകയും ചെയ്യും. അങ്ങ്
അവരെ തോല്പിക്കാൻ ഒരു ശത്രുവിനെ അനുവ
ദിക്കുകയും വിദൂരമോ അല്ലാത്തതോ ആയ സ്ഥ
ലത്തേക്കവർ ഓടിക്കപ്പെടുകയും ചെയ്യും. 37പ
ക്ഷേ അതിനുശേഷം അവർ മാനസാന്തരപ്പെടു
കയും തങ്ങൾ തടവുകാരാക്കപ്പെട്ട ദേശത്തു
നിന്ന് അങ്ങയോടു യാചിക്കുകയും ചെയ്യും.
അവർ അങ്ങയോടു യാചിച്ചുകൊണ്ടു പറയും,
‘ഞങ്ങൾ പാപംചെയ്തു. ഞങ്ങൾ തെറ്റു ചെയ്യു
കയും ദുഷ്ടമായി പെരുമാറുകയും ചെയ്തു.’
38അനന്തരം അവർ പൂർണ്ണമനസ്സോടെയും
ആത്മാവോടെയും തങ്ങൾ തടവിലാക്കപ്പെട്ട
രാജ്യത്ത് നിൻെറയടുത്തേക്കുവരും. നീ അവരു
ടെ പൂർവ്വികർക്കുനൽകിയ ദേശത്തേക്കും നീ
തെരഞ്ഞെടുത്ത നഗരത്തിലേക്കും നോക്കി
അവർ പ്രാർത്ഥിക്കുകയും ചെയ്യും. നിൻെറ
നാമത്തിന് ഞാൻ നിർമ്മിച്ച ആലയത്തിലേക്കു
നോക്കിയും അവർ പ്രാർത്ഥിക്കും. 39അങ്ങനെ
യുണ്ടാവുമ്പോൾ സ്വർഗ്ഗത്തിൽനിന്ന് ശ്രവിക്കേ
ണമേ. സ്വർഗ്ഗമാണ് അങ്ങയുടെവാസസ്ഥാനം.
അവരുടെ പ്രാർത്ഥനയും യാചനയും സ്വീകരി
ക്കുകയും അവരെ സഹായിക്കുകയും ചെയ്യേ
ണമേ. അങ്ങയ്ക്കെതിരെപാപം ചെയ്ത അങ്ങ
യുടെ ജനതയോടു പൊറുക്കേണമേ. 40എൻെറ
ദൈവമേ, ഞാനിപ്പോൾ അങ്ങയോടപേക്ഷിക്കു
ന്നത് അങ്ങയുടെ കണ്ണുകളും കാതുകളും തുറക്ക
ണമേ എന്നാകുന്നു. ഈ സ്ഥലത്തു ഞങ്ങൾ
ചെയ്യുന്ന പ്രാർത്ഥനകൾ ശ്രദ്ധിക്കേണമേ.

41“ദൈവമായ യഹോവേ, നീയിപ്പോൾ എഴു
ന്നേറ്റ് നിൻെറ വിശുദ്ധസ്ഥലത്തേക്ക്, നിൻെറ
കരുത്തിനെ കാട്ടുന്ന സാക്ഷ്യപെട്ടകത്തിങ്കലേ
ക്കുവരേണമേ. നിൻെറ പുരോഹിതന്മാർ രക്ഷ
യുടെ വസ്ത്രമണിയട്ടെ. നിൻെറ യഥാർത്ഥ
അനുയായികൾ ഈ നല്ലകാര്യങ്ങളെച്ചൊല്ലി
ആഹ്ലാദിക്കട്ടെ.

42ദൈവമായ യഹോവേ, അങ്ങയുടെ അഭി
ഷിക്തനായ രാജാവിനെ സ്വീകരിച്ചാലും.
അങ്ങയുടെ വിശ്വസ്തദാസനായ ദാവീദിനെ
ഓർമ്മിച്ചാലും!”

### ആലയം യഹോവയ്ക്കു സമർപ്പിക്കുന്നു

7 ശലോമോൻെറ പ്രാർത്ഥന കഴിഞ്ഞപ്പോൾ
ആകാശത്തുനിന്നും അഗ്നി ഇറങ്ങിവന്ന്
ഹോമയാഗങ്ങളും ബലികളും ദഹിപ്പിച്ചു. യ
ഹോവയുടെ തേജസ്സ് ആലയത്തിൽ നിറഞ്ഞു.
2യഹോവയുടെ തേജസ്സ് നിറഞ്ഞിരുന്നതിനാൽ
പുരോഹിതർക്ക് യഹോവയുടെ ആലയത്തിൽ
പ്രവേശിക്കാനായില്ല. 3സ്വർഗ്ഗത്തിൽനിന്നും ഇ
റങ്ങിവന്ന അഗ്നിയെ യിസ്രായേൽജനത മുഴു
വനും കണ്ടു. ആലയത്തിനുമേലുള്ള യഹോവ
യുടെതേജസ്സും യിസ്രായേൽജനത കണ്ടു. അവ
ർ കൽത്തറയിൽ പ്രണമിച്ചു. അവർ ആരാധന
നടത്തുകയും യഹോവയ്ക്കു നന്ദി പറയുകയും
ചെയ്തു. “യഹോവ നന്മനിറഞ്ഞവനാകുന്നു.
അവൻെറകാരുണ്യം നിത്യമാകുന്നു” എന്നവർ
പറയുകയും ചെയ്തു.

4അനന്തരം ശലോമോൻരാജാവും യിസ്രായേ
ൽജനത മുഴുവനും യഹോവയ്ക്കുമുമ്പിൽ
ബലികളർപ്പിച്ചു. 5ശലോമോൻരാജാവ് ഇരുപ
ത്തീരായിരം കാളകളെയും ഒരുലക്ഷത്തി ഇരുപ
തിനായിരംആടുകളെയും വഴിപാടു നൽകി.
രാജാവും ജനങ്ങളും ആലയത്തെ വിശുദ്ധ
മാക്കി. ദൈവാരാധനയ്ക്കായി മാത്രം ഉപയോ
ഗിക്കുന്നതിനായിരുന്നു അത്. 6പുരോഹിതന്മാർ
അവരുടെ ജോലിക്കുസന്നദ്ധരായി നിന്നു,
യഹോവയുടെ സംഗീതത്തിനുള്ള ഉപകരണ
ങ്ങളുമായി ലേവ്യരും ഒരുങ്ങിനിന്നു. യഹോവ
യോടു നന്ദി പറയുന്നതിനായി ദാവീദുരാ
ജാവ് നിർമ്മിച്ചവയാണ് ഈ ഉപകരണങ്ങൾ.
“യഹോവയുടെ സ്നേഹം നിത്യമാകുന്നു.
അതിനാൽ അവനെ വാഴ്ത്തുക!” എന്ന് പുരോ
ഹിതരും ലേവ്യരും പറയുന്നുണ്ടായിരുന്നു.
പുരോഹിതർ ലേവ്യർക്കഭിമുഖമായിനിന്ന്
തങ്ങളുടെ കാഹളങ്ങൾമുഴക്കി. യിസ്രായേലു
കാർ മുഴുവനും എഴുന്നേറ്റു നിൽക്കുകയാ
യിരുന്നു.

7ശലോമോൻ മുറ്റത്തിൻെറ മദ്ധ്യഭാഗം വിശു
ദ്ധീകരിച്ചു. യഹോവയുടെ ആലയത്തിൻെറ
മുമ്പിലായിരുന്നു ആ മുറ്റം. അവിടെയാണ്
ശലോമോൻ ഹോമയാഗങ്ങളും സമാധനബലി

കളുടെ കൊഴുപ്പും അർപ്പിച്ചത്, താൻ നിർമ്മിച്ച
വെങ്കലയാഗപീഠത്തിന് എല്ലാ ഹോമയാഗങ്ങ
ളും ധാന്യബലികളും കൊഴുപ്പും ഉൾക്കൊള്ളാനാ
വുമായിരുന്നില്ല. എന്നതിനാലാണ് ശലോ
മോൻ മുറ്റത്തിൻെറ മദ്ധ്യഭാഗം ഉപയോഗിച്ചത്.
അത്തരം വഴിപാടുകൾ വളരെയധികമുണ്ടാ
യിന്നു.
8ശലോമോനും മുഴുവൻ യിസ്രായേലുകാരും
ഏഴുദിവസത്തേക്കു ആലയസമർപ്പണവുമായി
ബന്ധപ്പെട്ട ആഘോഷങ്ങൾ നടത്തി. ശലോ
മോനോടൊപ്പം വലിയൊരുസംഘം ആളുകളു
ണ്ടായിരുന്നു. ഹമാത്ത് കവാടംമുതൽ ഈജി
പ്തിലെ അരുവി വരെയുള്ള പ്രദേശത്തുനിന്നും
വന്നവരായിരുന്നു അവർ. 9ഏഴുദിവസം ആല
യസമർപ്പണത്തിൻെറ ആഘോഷം നടത്തിയ
തിനാൽ എട്ടാംദിവസം അവർക്കൊരുവിശുദ്ധ
സമ്മേളനമുണ്ടായിരുന്നു. യാഗപീഠത്തെ അവർ
വിശുദ്ധമാക്കുകയും ചെയ്തു. യഹോവയെ ആ
രാധിക്കുന്നതിന് ഉപയോഗിക്കുന്നതിനായിരു
ന്നു അത്. ഏഴു ദിവസത്തേക്കു അവർ തിരുനാ
ളാഘോഷിക്കുകയും ചെയ്തു. 10ഏഴാം മാസ
ത്തിൻെറ ഇരുപത്തിമൂന്നാം ദിവസം ശലോ
മോൻ ജനങ്ങളെ അവരവരുടെ വസതികളി
ലേക്കു തിരിച്ചയച്ചു. യഹോവ ദാവീദിനോടും
ശലോമോനോടും മുഴുവൻ യിസ്രായേൽജനത
യോടും നന്മ കാട്ടിയതിനാൽ ജനങ്ങൾ വളരെ
ആഹ്ലാദചിത്തരായിത്തീർന്നു.

### യഹോവ ശലോമോൻെറ അടുത്തേക്കു വരുന്നു

11ശലോമോൻ യഹോവയുടെ ആലയത്തി
ൻെറയും തൻെറകൊട്ടാരത്തിൻെറയും പണി
വിജയകരമായി പൂർത്തീകരിച്ചു. യഹോവ
യുടെ ആലയത്തിലും താൻ പദ്ധതിയിട്ടതെല്ലാം
പൂർത്തീകരിക്കാൻ ശലോമോനു കഴിഞ്ഞു.
12അനന്തരം യഹോവ രാത്രിയിൽ ശലോമോ
ൻെറയടുത്തുവന്നു. യഹോവ അദ്ദേഹത്തോടു
പറഞ്ഞു, “ശലോമോൻ, നിൻെറ പ്രാർത്ഥന
ഞാൻ കേൾക്കുകയും ഈ സ്ഥലം എനിക്കുവേ
ണ്ടി ബലികൾക്കായി ഞാൻ തെരഞ്ഞെടുക്കുക
യും ചെയ്തിരിക്കുന്നു. 13മഴയില്ലാതാക്കാൻ
ഞാൻ ആകാശം അടയ്ക്കുമ്പോഴോ ദേശം നശി
പ്പിക്കാൻ വെട്ടുക്കിളികളോടു ഞാൻ കല്പിക്കു
മ്പോഴോ എൻെറ ജനതയ്ക്കു ഞാൻ രോഗങ്ങൾ
വരുത്തുമ്പോഴോ 14എൻെറ നാമത്തിൽ വിളിക്ക
പ്പെടുന്ന എൻെറ ജനത വിനീതരാവുകയും
പ്രാർത്ഥിക്കുകയും എന്നെ തിരയുകയും തങ്ങ
ളുടെ തിന്മകളിൽനിന്നും അകലുകയും ചെയ്യു
മ്പോൾ സ്വർഗ്ഗത്തിൽനിന്ന് ഞാനവരെ ശ്രവി
ക്കും. അവരോട് ഞാൻ പൊറുക്കുകയും അവരു
ടെദേശത്തെ സുഖപ്പെടുത്തുകയും ചെയ്യും.
15ഈ സ്ഥലത്തു കഴിക്കുന്ന പ്രാർത്ഥനയ്ക്കു
ഇപ്പോൾ എൻെറ കണ്ണുകൾ തുറന്നിരിക്കുന്നു.
ആ പ്രാർത്ഥനകൾ ഞാൻ ശ്രവിക്കുകയും
ചെയ്യും. 16ഈ ആലയം ഞാൻ തെരഞ്ഞെടുത്തി
രിക്കുന്നു. എൻെറ നാമം ഇവിടെ എന്നെന്നു
മുണ്ടായിരിക്കുന്നതിന് ഞാനിതിനെ വിശുദ്ധമാ
ക്കുകയും ചെയ്തിരിക്കുന്നു. അതെ, എൻെറ
കണ്ണുകളും ഹൃദയവും ഈ ആലയത്തിൽ എല്ലാ
യ്പ്പോഴും ഉണ്ടായിരിക്കും.
17“ശലോമോൻ, ഇനി നീ നിൻെറപിതാവായ
ദാവീദിനെപ്പോലെ എൻെറമുമ്പിൽ ജീവിക്കു
കയും എൻെറ കല്പനകൾ അനുസരിക്കുകയും
എൻെറ നിയമങ്ങളും ചട്ടങ്ങളും പാലിക്കുകയും
ചെയ്താൽ 18ഞാൻ നിന്നെ കരുത്തനാക്കുക
യും നിൻെറ രാജ്യം മഹത്താക്കിത്തീർക്കുകയും
ചെയ്യും. നിൻെറപിതാവായ ദാവീദുമായി
ഞാനുണ്ടാക്കിയ കരാർ അതാണ്. ഞാൻ അവ
നോടു പറഞ്ഞു, ‘ദാവീദേ, യിസ്രായേലിൽ
രാജാവായി നിൻെറ കുടുംബത്തിൽ നിന്നൊ
രാൾ എക്കാലവും ഉണ്ടായിരിക്കും.’
19“എന്നാൽ എൻെറ നിയമങ്ങളും ഞാൻ തന്ന
കല്പനകളും നീ അനുസരിക്കാതിരിക്കുകയും നീ
മറ്റുദൈവങ്ങളെ ആരാധിക്കുകയും അവരെ ശു
ശ്രൂഷിക്കുകയും ചെയ്താൽ, 20യിസ്രായേൽജ
നതയെ ഞാനവർക്കുനൽകിയ എൻെറദേശത്തു
നിന്നും ഞാൻ പുറത്താക്കും. എൻെറ നാമത്തിൽ
ഞാൻ വിശുദ്ധമാക്കിയ ഈ ആലയത്തിൽ നി
ന്നും ഞാൻ പോവുകയുംചെയ്യും. ഈ ആലയ
ത്തെ എല്ലാ രാജ്യങ്ങളും ദുഷിക്കുന്ന ഒന്നെന്ന
അവസ്ഥയിൽ ഞാൻ ആക്കിത്തീർക്കും. 21ഇത്രമാ
ത്രംആദരിക്കപ്പെട്ട ആലയത്തിനുമുമ്പിലൂടെ
കടന്നു പോകുന്ന ഓരോരുത്തരും അത്ഭുതം
കൂറും. അവർ പറയും, ‘ഈ ദേശത്തോടും ഈ
ആലയത്തോടും യഹോവ ഇങ്ങനെ ചെയ്ത
തെന്തിന്?’ 22അപ്പോൾ ആളുകൾ മറുപടി പറ
യും, ‘കാരണം തങ്ങളുടെ പൂർവ്വികർ അനുസരി
ച്ചിരുന്ന അവരുടെ ദൈവമാകുന്ന യഹോവ
യോടു അവർ അനുസരണക്കേടുകാട്ടി. അവരെ
ഈജിപ്തിൽനിന്നും കൊണ്ടുവന്ന ദൈവം
അവനാകുന്നു. എന്നാൽ യിസ്രായേൽജനത മറ്റു
ദൈവങ്ങളെ സ്വീകരിച്ചു. അവർ വിഗ്രഹങ്ങ
ളെ ആരാധിക്കുകയും ശുശ്രൂഷ നടത്തുകയും
ചെയ്തു. അതൊക്കെയാണ് യിസ്രായേൽജനത
യ്ക്കു ഈ ദുരവസ്ഥ യഹോവ വരുത്തുവാൻ
കാരണം.’”

### ശലോമോൻ നിർമ്മിച്ച നഗരങ്ങൾ

8 യഹോവയുടെ ആലയവും തൻെറ സ്വന്തം
കൊട്ടാരവും പണിയുന്നതിന് ശലോമോൻ
ഇരുപതുവർഷമാണെടുത്തത്. 2അനന്തരം
ഹൂരാം തനിക്കുനൽകിയ പട്ടണങ്ങൾ ശലോ
മോൻ പുതുക്കിപ്പണിതു. യിസ്രായേൽജനത
യിൽ ചിലരെ ആ പട്ടണങ്ങളിൽ വസിക്കാൻ
ശലോമോൻ അനുവദിക്കുകയും ചെയ്തു.
3അതിനുശേഷം ശലോമോൻ സോബയിലെ
ഹമാത്തിലേക്കു പോവുകയും അതു പിടിച്ചെ
ടുക്കുകയും ചെയ്തു. 4ശലോമോൻ മരുഭൂമി
യിൽ തദ്മോർ പട്ടണം പണിയുകയും ചെ
യ്തു. ഹമാത്തിലെ എല്ലാ പട്ടണങ്ങളും ശലോ
മോൻസാധനങ്ങൾ ശേഖരിക്കാനായി പണിത
താണ്. 5മേലേബേത്ത്-ഹോരോൻ, കീഴേബേ
ത്ത്-ഹോരോൻ എന്നീ പട്ടണങ്ങളും ശലോ
മോൻ വീണ്ടും പണിതു. ആ പട്ടണങ്ങളെ
അയാൾ ശക്തിദുർഗ്ഗങ്ങളാക്കി. ആ പട്ടണങ്ങ
ളിൽ ശക്തമായ മതിലുകളും കവാടങ്ങളും ക
വാടങ്ങളിൽ തുലാങ്ങളും ഉണ്ടായിരുന്നു.
6ബാലാത്തുപട്ടണവും സാധനങ്ങൾ സൂക്ഷി
ച്ചിരുന്ന മറ്റു പട്ടണങ്ങളും ശലോമോൻ വീണ്ടും
പണിതു. രഥങ്ങൾ സൂക്ഷിച്ചിരുന്നതും കുതിരപ്പ
ടയാളികൾ വസിച്ചിരുന്നതുമായ എല്ലാ നഗര
ങ്ങളും ശലോമോൻപണിതു. യെരൂശലേം, ലെ
ബാനോൻ, തൻെറ അധികാരത്തിൻകീഴിലുള്ള
മുഴുവൻ സ്ഥലങ്ങൾ എന്നിവിടങ്ങളിൽ ശലോ
മോൻ തനിക്കാവശ്യമുള്ളതെല്ലാം പണിതു.
7-8യിസ്രായേൽജനത വസിക്കുന്ന രാജ്യത്ത്
ധാരാളം പരദേശികൾ അവശേഷിക്കുന്നുണ്ടാ
യിരുന്നു. ഹിത്യർ, അമോര്യർ, പെരിസ്യർ, ഹി

വ്യർ, യെബൂസ്യർ എന്നിവരായിരുന്നു അവർ.
ശലോമോൻ അവരെയൊക്കെ അടിമപ്പണിക്കാ
രാക്കി. അവർ യിസ്രായേൽജനതയിൽപ്പെട്ടവ
രായിരുന്നില്ല. ആ ദേശത്തുനിന്നും പോയവ
രുടെ പിൻഗാമികളായിരുന്നു അവർ, അവരെ
ഇതുവരെ യിസ്രായേലുകാർ പൂർണ്ണമായും
നശിപ്പിച്ചിരുന്നില്ല. ഇന്നും അതങ്ങനെ തുടരു
ന്നു. 9യിസ്രായേലുകാരെ ആരെയും ശലോ
മോൻ അടിമപ്പണിക്കാരാക്കിയില്ല. യിസ്രായേ
ലുകാർ ശലോമോന്റെ യോദ്ധാക്കളായിരുന്നു.
ശലോമോന്റെ പടയാളികളുടെ നായകരായി
രുന്നു അവർ. ശലോമോന്റെ തേരുകളുടെയും
തേരാളികളുടെയും നായകന്മാരായിരുന്നു
അവർ. 10യിസ്രായേലുകാരിൽ ചിലർ ശലോ
മോന്റെ പ്രധാന ഉദ്യോഗസ്ഥരുടെ നായകരു
മായിരുന്നു. അങ്ങനെ ജനങ്ങളുടെ മേൽനോട്ട
ക്കാരായി ഇരുന്നൂറ്റമ്പതു പേരുണ്ടായിരുന്നു.

11ഫറവോന്റെ പുത്രിയെ ശലോമോൻ ദാവീ
ദിന്റെ നഗരത്തിൽനിന്നും അവൾക്കായി പ
ണിതിരുന്ന വസതിയിലേക്കു കൊണ്ടുവന്നു. ശ
ലോമോൻ പറഞ്ഞു, “സാക്ഷ്യപെട്ടകമിരിക്കു
ന്ന സ്ഥലങ്ങൾ വിശുദ്ധങ്ങളാകയാൽ എന്റെ
ഭാര്യ ദാവീദുരാജാവിന്റെ വസതിയിൽ താമ
സിക്കുവാൻ പാടില്ല.”

12അനന്തരം ശലോമോൻ യഹോവയുടെ യാ
ഗപീഠത്തിൽ യഹോവയ്ക്കു ഹോമയാഗങ്ങളർ
പ്പിച്ചു. ആലയമുഖമണ്ഡപത്തിന് മുമ്പിലാണ്
ശലോമോൻ ആയാഗപീഠം പണിതത്. 13മോ
ശെയുടെ കല്പനയനുസരിച്ചു തന്നെ ശലോ
മോൻ നിത്യവും ബലികളർപ്പിച്ചു. ശബ്ബത്തു
ദിവസങ്ങൾ, അമാവാസിയാഘോഷങ്ങൾ,
മൂന്നു വാർഷിക അവധിദിവസങ്ങൾ എന്നീ
ദിവസങ്ങളിലാണ് വഴിപാടുകൾ അർപ്പിക്കേ
ണ്ടത്. പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരു
നാൾ, വാരോത്സവം, കൂടാരത്തിരുനാൾ എന്നി
വയാണ് മൂന്നു വാർഷിക അവധിദിനങ്ങൾ.
14തന്റെ പിതാവായ ദാവീദിന്റെ നിർദ്ദേശ
ങ്ങൾ ശലോമോൻ പിന്തുടർന്നു. ശുശ്രൂഷയ്ക്കു
ള്ള പുരോഹിതസംഘങ്ങളെ ശലോമോൻ തെര
ഞ്ഞെടുത്തു. ലേവ്യരുടെ സംഘങ്ങളെയും അവ
രുടെ ജോലിക്കായി ശലോമോൻ തെരഞ്ഞെ
ടുത്തു. സ്തോത്രങ്ങൾ നയിക്കുക, ആലയശുശ്രൂ
ഷയിലെ നിത്യച്ചടങ്ങുകൾ ചെയ്യുന്നതിന്
പുരോഹിതരെ സഹായിക്കുക എന്നിവയായി
രുന്നു ലേവ്യരുടെ ജോലികൾ. ഓരോ കവാട
ത്തിലും നിൽക്കേണ്ട കാവൽക്കാരുടെ സംഘങ്ങ
ളെയും ശലോമോൻ തെരഞ്ഞെടുത്തു. ഇങ്ങനെ
യാണ് ദൈവപുരുഷനായ ദാവീദ് നിർദ്ദേശി
ച്ചിരുന്നത്. 15ശലോമോൻ പുരോഹിതർക്കും
ലേവ്യർക്കും നൽകിയ നിർദ്ദേശങ്ങളൊന്നും
യിസ്രായേൽജനത മാറ്റം വരുത്തുകയോ അനു
സരിക്കാതിരിക്കുകയോ ചെയ്തിട്ടില്ല. വിലപ്പി
ടിപ്പുള്ള സാധനങ്ങൾ സൂക്ഷിക്കുമ്പോലെ,
അവയിലൊരു നിർദ്ദേശവും മാറ്റാതെ, അവർ
ശ്രദ്ധിച്ചു.

16ശലോമോന്റെ പണികൾ മുഴുവനും ചെയ്
തുകഴിഞ്ഞു. യഹോവയുടെ ആലയംപണി ആ
രംഭിച്ചനാൾ മുതൽ അവസാനിച്ച നാൾ വരെ
എല്ലാം കൃത്യമായി ഉദ്ദേശിച്ചതുപോലെ തന്നെ
നിർവഹിക്കപ്പെട്ടു. അങ്ങനെ യഹോവയുടെ
ആലയം പൂർത്തീകരിക്കപ്പെട്ടു.

17അനന്തരം ശലോമോൻ എസ്യോൻ-ഗെ
ബേർ, ഏലോത്ത് എന്നീ പട്ടണങ്ങളിലേക്കു
പോയി. എദോം രാജ്യത്ത് ചെങ്കടൽത്തീരത്താ
യിരുന്നു ആ പട്ടണങ്ങൾ. 18ഹീരാം തന്റെ
കപ്പലുകളെയും നാവികരെയും ശലോമോന്റെ
യടുത്തേക്കയച്ചു. അവർ നാവികവിദ്യയിൽ
സമർത്ഥരായിരുന്നു. ഹീരാമിന്റെയാളുകൾ
ശലോമോന്റെ ദാസന്മാരോടൊപ്പം ഓഫീരി
ലേക്കുപോയി നാനൂറ്റമ്പതു താലന്തുസ്വർണ്ണം
ശലോമോൻ രാജാവിനായി കൊണ്ടുവന്നു.

## ശേബാരാജ്ഞി ശലോമോനെ സന്ദർശിക്കുന്നു

9 ശേബയിലെ രാജ്ഞി ശലോമോന്റെ കീർ
ത്തിയെപ്പറ്റികേട്ടു. വിഷമിപ്പിക്കുന്ന ചോദ്യ
ങ്ങളുമായി ശലോമോനെ പരീക്ഷിക്കുവാൻ അ
വൾ യെരൂശലേമിൽ എത്തി. ശേബയിലെ രാ
ജ്ഞിയോടൊപ്പം വലിയൊരുസംഘം ആളുകളു
മുണ്ടായിരുന്നു. സുഗന്ധവ്യഞ്ജനങ്ങൾ, ധാരാ
ളംസ്വർണ്ണം, വിലപിടിച്ചകല്ലുകൾ എന്നിവ
പേറിയ ഒട്ടകങ്ങൾ അവരോടൊപ്പമുണ്ടായിരു
ന്നു. അവൾ ശലോമോനെ സമീപിച്ചു സംസാ
രിച്ചു. അവൾക്ക് ശലോമോനോടു ചോദിക്കാൻ
അനേകം ചോദ്യങ്ങളുണ്ടായിരുന്നു. 2അവളുടെ
മുഴുവൻചോദ്യങ്ങൾക്കും ശലോമോൻ ഉത്തരം
നൽകി. ശലോമോന് ഉത്തരം പറയാൻ കഴിയാ
ത്ത ചോദ്യങ്ങളൊന്നും ഉണ്ടായിരുന്നില്ല. 3ശലോ
മോന്റെ ജ്ഞാനവും അയാളുടെ കൊട്ടാരവും
ശേബയിലെരാജ്ഞി കണ്ടു. 4ശലോമോന്റെ
യും അയാളുടെ മുഖ്യഉദ്യോഗസ്ഥന്മാരുടെയും
മേശമേലിരിക്കുന്ന ആഹാരപദാർത്ഥങ്ങളും
ശേബയിലെരാജ്ഞി കണ്ടു. അയാളുടെ സേവ
കർ പണിയെടുക്കുന്നതും അവർ ധരിച്ചിരിക്കു
ന്ന വസ്ത്രങ്ങളും അവൾ കണ്ടു. ശലോമോന്റെ
വീഞ്ഞു വിളമ്പുകാരെയും അവർ ധരിച്ചിരുന്ന
വസ്ത്രങ്ങളും അവൾകണ്ടു. യഹോവയുടെ ആ
ലയത്തിൽ ശലോമോൻഒരുക്കിയിരിക്കുന്ന ഹോ
മയാഗവും അവൾകണ്ടു. ഇതെല്ലാം കണ്ടപ്പോൾ
ശേബയിലെരാജ്ഞി അമ്പരന്നു! 5അപ്പോൾ അ
വൾ ശലോമോൻരാജാവിനോടു പറഞ്ഞു, “അ
ങ്ങയുടെ മഹാകൃത്യങ്ങളെപ്പറ്റിയും അങ്ങയുടെ
ജ്ഞാനത്തെപ്പറ്റിയും ഞാനെന്റെരാജ്യത്തു കേ
ട്ടതൊക്കെ ശരിതന്നെ. 6ഇവിടെവന്ന് എന്റെ
സ്വന്തം കണ്ണുകൊണ്ട് കാണുംവരെ ഞാനിതൊ
ന്നും വിശ്വസിച്ചിരുന്നില്ല. ഓ, അങ്ങയുടെ മഹാ
ജ്ഞാനത്തിന്റെ പകുതിപോലും എനിക്കു പ
റഞ്ഞുതന്നിരുന്നില്ല! ഞാൻ കേട്ട കഥകളെക്കാ
ളും വലിയവനാണങ്ങ്! 7അങ്ങയുടെ ഭാര്യമാരും
ഉദ്യോഗസ്ഥന്മാരും വളരെ ഭാഗ്യശാലികൾ! അ
ങ്ങയെ സേവിക്കുമ്പോൾ അങ്ങയുടെ ജ്ഞാനം
അവർക്ക് കേൾക്കാമല്ലോ! 8അങ്ങയുടെ ദൈവ
മാകുന്ന യഹോവയ്ക്കു സ്തുതിയായിരിക്കട്ടെ!
അദ്ദേഹം അങ്ങയിൽ സന്തുഷ്ടനായിരിക്കുക
യും അങ്ങയുടെ ദൈവമാകുന്ന യഹോവയ്ക്കു
വേണ്ടി അവന്റെ സിംഹാസനത്തിൽ അങ്ങ
യെ രാജാവാക്കുകയും ചെയ്തിരിക്കുന്നു. അങ്ങ
യുടെ ദൈവം യിസ്രായേലിനെ സ്നേഹിക്കുക
യും എന്നെന്നും അതിനെ പിന്തുണയ്ക്കുകയും
ചെയ്യുന്നു. ഇക്കാരണത്താലാണ് ന്യായയുക്ത
വും നേരായതുമായ മാർഗ്ഗത്തിൽ പ്രവർത്തി
ക്കാൻ അങ്ങയെ യിസ്രായേലിന്റെ രാജാവാ
ക്കിയത്.”

9അനന്തരം ശേബയിലെരാജ്ഞി ശലോമോന്
നൂറ്റിയിരുപതുതാലന്തു സ്വർണ്ണവും ധാരാളം
സുഗന്ധവ്യഞ്ജനങ്ങളും അമൂല്യരത്നങ്ങളും സ
മ്മാനിച്ചു. ശേബയിലെ രാജ്ഞി നൽകിയതു
പോലെ അത്ര സുഗന്ധവ്യഞ്ജനങ്ങൾ മറ്റാരും
നൽകിയിട്ടില്ല.

10ഹൂരാമിന്റെയും ശലോമോന്റെയും ദാസ
ന്മാർ ഓഫീരിൽനിന്നും സ്വർണ്ണം കൊണ്ടു
വന്നു. രക്തചന്ദനത്തടികളും അമൂല്യരത്നങ്ങളും
അവർ കൊണ്ടുവന്നു. 11രക്തചന്ദനത്തടികൊ
ണ്ട് ശലോമോൻരാജാവ് യഹോവയുടെ ആലയ
ത്തിനും തന്റെ കൊട്ടാരത്തിനും പടികൾ
പണിതു. ഗായകർക്കുള്ള വിപഞ്ചികകളും
കിന്നരങ്ങളും ശലോമോൻ ചന്ദനത്തടികൊണ്ടു
ണ്ടാക്കി. യെഹൂദരാജ്യത്തിലെ രക്തചന്ദനത്തടി
കൊണ്ടുണ്ടാക്കിയ ആ ഉപകരണങ്ങൾ പോലെ
മനോഹരമായവ ആരും കണ്ടിട്ടില്ല.
12ശേബയിലെ രാജ്ഞി ആവശ്യപ്പെട്ടതും അ
വൾക്കാവശ്യമുള്ളതുമായ എല്ലാം ശലോമോൻ
രാജാവു നൽകി. അവനു നൽകാൻ അവൾ
കൊണ്ടുവന്നതിലുമധികം അദ്ദേഹം അവൾക്കു
കൊടുത്തു. അനന്തരം ശേബാരാജ്ഞിയും
സേവകന്മാരും അവിടെനിന്നും പോയി. അവർ
തങ്ങളുടെ സ്വരാജ്യത്തേക്കു മടങ്ങി.

### ശലോമോന്റെ മഹാധനം

13ഒരു വർഷത്തിനുള്ളിൽ ശലോമോനു കി
ട്ടിയസ്വർണ്ണം അറുന്നൂറ്റിയറുപത്താറു താലന്താ
ണ്.14സഞ്ചരിക്കുന്ന കച്ചവടക്കാരും വ്യാപാരിക
ളു. ശലോമോനു വളരെസ്വർണ്ണം കൊണ്ടുവന്നു.
അരാബ്യയിലെ മുഴുവൻരാജാക്കന്മാരും ദേശാ
ധിപന്മാരും ശലോമോന് സ്വർണ്ണവും വെള്ളി
യും കൊണ്ടുവന്നു. 15അടിച്ചു പരത്തിയ സ്വർ
ണ്ണം കൊണ്ട് ശലോമോൻരാജാവ് ഇരുന്നൂറു വ
ലിയ പരിചകളുണ്ടാക്കി. ഓരോ പരിചയ്ക്കും
വേണ്ടി അറുന്നൂറുബീകാസ്വർണ്ണം ഉപയോഗി
ച്ചു. 16അടിച്ചു പരത്തിയ സ്വർണ്ണംകൊണ്ട് ശ
ലോമോൻ മുന്നൂറു ചെറിയപരിചകളും ഉണ്ടാ
ക്കി. ഓരോപരിചയുമുണ്ടാക്കാൻ ശലോമോൻ
മുന്നൂറുബീകാ സ്വർണ്ണം വീതം ഉപയോഗിച്ചു.
സ്വർണ്ണപ്പരിചകൾ ശലോമോൻ ലെബാനോ
നിലെ വന ഗൃഹത്തിൽ വച്ചു.
17ശലോമോൻ രാജാവ് ആനക്കൊമ്പുകൊണ്ട്
ഒരു വലിയ സിംഹാസനം ഉണ്ടാക്കി. സിംഹാ
സനത്തെ അദ്ദേഹം തനിസ്വർണ്ണംകൊണ്ട് പൊ
തിഞ്ഞു. 18സിംഹാസനത്തിന് ആറു പടികളു
ണ്ടായിരുന്നു. അതിന് സ്വർണ്ണംകൊണ്ടുണ്ടാക്കി
യ ഒരു പാദപീഠവുമുണ്ടായിരുന്നു.സിംഹാസ
നത്തിന്റെ ഇരിപ്പിടത്തിനിരുവശവും കൈ
ത്താങ്ങുകളുണ്ടാക്കിയിരുന്നു. ഓരോ കൈത്താ
ങ്ങിനും സമീപം ഓരോ സിംഹപ്രതിമകളുണ്ടാ
യിരുന്നു. 19ആറു പടികളുടെയും വശങ്ങളി
ലായി പന്ത്രണ്ടു സിംഹപ്രതിമകളുണ്ടായി
രുന്നു. ഓരോ പടിയുടെയും ഓരോവശത്ത് ഒരു
സിംഹം വീതം. മറ്റൊരു രാജ്യത്തും ഇത്തരത്തി
ലൊരു സിംഹാസനമുണ്ടാക്കപ്പെട്ടിട്ടില്ല. 20ശ
ലോമോൻരാജാവിന്റെ പാനപാത്രങ്ങൾ മുഴു
വനും സ്വർണ്ണംകൊണ്ടുണ്ടാക്കിയവയാണ്. ലെ
ബാനോനിലെ വനഗൃഹത്തിലെ മുഴുവൻ ഉപ
കരണങ്ങളും തനിത്തങ്കം കൊണ്ടുണ്ടാക്കിയവ
യാണ്. ശലോമോന്റെകാലത്ത് വെള്ളി അത്ര
വിലപ്പിടിപ്പുള്ളതായി കരുതപ്പെട്ടിരുന്നില്ല.
21ശലോമോൻരാജാവിന്റെ കപ്പലുകൾ തർശീ
ശിലേക്കു പോയിരുന്നു. ഹൂരാമിന്റെ നാവിക
രായിരുന്നു ശലോമോന്റെ കപ്പലോടിച്ചിരു
ന്നത്. എല്ലാ മൂന്നാംവർഷവും ഈ കപ്പലുകൾ
തർശീശിൽനിന്നും സ്വർണ്ണം, വെള്ളി, ആന
ക്കൊമ്പ്, ആൾക്കുരങ്ങ്, മയിലുകൾ എന്നിവ
ശലോമോനായി കൊണ്ടുവന്നിരുന്നു.
22ശലോമോൻരാജാവ് ഭൂമിയിലെ മറ്റേതൊരു
രാജാവിനെക്കാളും ധനികനും ജ്ഞാനിയുമാ
യിത്തീർന്നു. 23വിവേകപൂർവ്വമായ തീരുമാന
ങ്ങൾ കേൾക്കാൻ ഭൂമിയിലെ എല്ലാ രാജാക്കന്മാ
രും ശലോമോനെ സന്ദർശിച്ചിരുന്നു. ദൈവ
മാണ് ശലോമോന് ആ ജ്ഞാനം നൽകിയത്.
24എല്ലാ വർഷവും രാജാക്കന്മാർ ശലോമോന്
സമ്മാന ങ്ങൾ കൊണ്ടുവന്നു. വെള്ളി, സ്വർണ്ണം
എന്നിവ കൊണ്ടുള്ള സാധനങ്ങൾ, വസ്ത്ര
ങ്ങൾ, മീറാ, സുഗന്ധദ്രവ്യങ്ങൾ, കുതിരകൾ,
കോവർകഴുതകൾ എന്നിവ അവർ കൊണ്ടു
വന്നു.
25കുതിരകളെയും തേരുകളും സൂക്ഷിക്കാൻ
നാലായിരം ലായങ്ങൾ ശലോമോനുണ്ടായിരു
ന്നു. പന്തീരായിരം തേരാളികളും അദ്ദേഹത്തിനു
ണ്ടായിരുന്നു. അവരെ പ്രത്യേക നഗരങ്ങളിലും
തന്നോടൊപ്പം യെരൂശലേമിലുമാണദ്ദേഹം പാ
ർപ്പിച്ചത്.26യൂഫ്രട്ടീസുനദി മുതൽ ഫെലിസ്ത്യ
രുടെ രാജ്യംവരെയും ഈജിപ്തിന്റെ അതിർ
ത്തിവരെയുമുള്ള എല്ലാ രാജാക്കന്മാരുടെയും രാ
ജാവായിരുന്നു ശലോമോൻ. 27ശലോമോൻ രാ
ജാവിന് സാധാരണ കല്ലുപോലെ സുലഭമായി
വെള്ളിയുണ്ടായിരുന്നു. താഴ്വാരങ്ങളിലെ കാട്ട
ത്തിമരംപോലെ സുലഭമായി ദേവദാരുമരങ്ങ
ളും ഉണ്ടായിരുന്നു. 28ജനങ്ങൾ ഈജിപ്തിൽ
നിന്നും മറ്റെല്ലാ രാജ്യങ്ങളിൽനിന്നും കുതിര
കളെ കൊണ്ടുവന്ന് ശലോമോനു നൽകി.

### ശലോമോന്റെ മരണം

29ശലോമോൻ ആദ്യംമുതൽ അവസാനംവരെ
ചെയ്ത മറ്റ് എല്ലാകാര്യങ്ങളും പ്രവാചകനായ
നാഥാന്റെ ലിഖിതങ്ങളിലും 'ശീലോന്യനായ
അഹ്യായുടെ പ്രവചനങ്ങളിലും ഇദ്ദോ എന്ന
ദർശകന്റെ ദർശന'ങ്ങളിലും രേഖപ്പെടുത്തിയി
ട്ടുണ്ട്. ഇദ്ദോ ഒരു ദർശകനായിരുന്നു. നെബാ
ത്തിന്റെപുത്രനായ യൊരോബെയാമിനെപ്പറ്റി
എഴുതിയത് ഇദ്ദേഹമാണ്. 30ശലോമോൻ നാല്പ
തുവർഷം യെരൂശലേമിൽ യിസ്രായേലിന്റെ
മുഴുവനും രാജാവായിരുന്നു. 31അനന്തരം ശലോ
മോൻ മരിക്കുകയും തന്റെ പൂർവ്വികരോടൊ
പ്പം വിശ്രമിക്കുകയും ചെയ്തു. ജനങ്ങൾ അദ്ദേ
ഹത്തെ തന്റെപിതാവായ ദാവീദിന്റെ നഗര
ത്തിൽ സംസ്കരിച്ചു. ശലോമോന്റെ സ്ഥാന
ത്ത് അദ്ദേഹത്തിന്റെ പുത്രൻ രെഹബെയാം
രാജാവായി.

### രെഹബെയാമിന്റെ വിഡ്ഢിത്തം

10 രെഹബെയാമിനെ രാജാവാക്കുവാൻ യി
സ്രായേൽജനത ശെഖേംപട്ടണത്തിലേ
ക്കു പോയതിനാൽ അയാളും അങ്ങോട്ടേക്കു
പോയി. 2ശലോമോൻരാജാവിൽനിന്നും ഒളി
ച്ചോടി ഈജിപ്തിൽ വസിക്കുകയായിരുന്നു
യൊരോബെയാം. നെബാത്തിന്റെ പുത്രനാ
യിരുന്നു യൊരോബെയാം. രെഹബെയാം
പുതിയ രാജാവാകാൻ പോകുന്നുവെന്ന് യൊ
രോബെയാം അറിഞ്ഞു. അതിനാൽ യൊരോ
ബെയാം ഈജിപ്തിൽനിന്നും മടങ്ങിവന്നു. 3യി
സ്രായേൽജനത യൊരോബെയാമിനെയും
തങ്ങളോടൊപ്പം വരാൻ വിളിച്ചു. അനന്തരം
യൊരോബെയാമും മുഴുവൻ യിസ്രായേലുകാ
രും രെഹബെയാമിനടുത്തേക്കു പോയി. അവർ
അയാളോടുപറഞ്ഞു, “രെഹബെയാം, 4നിന്റെ
പിതാവ് ഞങ്ങളുടെ ജീവിതം കഠിനമാക്കി. അത്
കൊടും ഭാരം ചുമക്കും പോലെയായിരുന്നു. ആ

ഭാരം ഒന്നുലഘൂകരിച്ചാൽ ഞങ്ങൾ നിന്നെ
സേവിച്ചു കൊള്ളാം."
5രെഹബെയാം അവരോടു പറഞ്ഞു, "മൂന്നു
ദിവസങ്ങൾക്കുശേഷം എൻെറയടുത്തു വരിക."
അതിനാൽ ജനങ്ങൾ പിരിഞ്ഞുപോയി.
6അനന്തരം രെഹബെയാംരാജാവ് മുമ്പ് ത
ൻെറപിതാവായ ശലോമോനെ സേവിച്ചിരു
ന്ന മൂപ്പന്മാരോടു സംസാരിച്ചു. രെഹബെയാം
അവരോടു ചോദിച്ചു,"ഞാനവരോടു എന്തു പ
റയണമെന്നാണ് നിങ്ങളുടെ ഉപദേശം?"
7മൂപ്പന്മാർ രെഹബെയാമിനോടു പറഞ്ഞു,
"അങ്ങയ്ക്ക് അവരോടു കാരുണ്യമുണ്ടെങ്കിൽ
അവരോടു നല്ലവാക്കുകൾ പറഞ്ഞാൽ അവർ
എക്കാലവും അങ്ങയുടെ ദാസന്മാരായിരിക്കും."
8എന്നാൽ മൂപ്പന്മാർ നൽകിയ ഉപദേശം
രെഹബെയാം സ്വീകരിച്ചില്ല. രെഹബെയാം
തന്നോടൊപ്പം വളർന്നവരും തൻെറ സേവകരു
മായ ചെറുപ്പക്കാരുമായി സംസാരിച്ചു. 9രെഹ
ബെയാം അവരോടു പറഞ്ഞു, "എനിക്ക് എന്തു
പദേശമാണ് നിങ്ങൾക്കു തരാനുള്ളത്? ജനങ്ങ
ളോടു നമ്മളെന്താണു മറുപടിപറയേണ്ടത്?
തങ്ങളുടെ ജോലി ലഘൂകരിച്ചു കൊടുക്കമെ
ന്നാണവർ എന്നോടാവശ്യപ്പെട്ടത്. എൻെറ
പിതാവ് അവരുടെമേലേല്പിച്ച ഭാരം കുറയ്ക്ക
ണമെന്നും അവർ ആവശ്യപ്പെട്ടു."
10അപ്പോൾ, രെഹബെയാമിൻെറഒപ്പം വളർ
ന്നവരായ ആ ചെറുപ്പക്കാർ അവനോടു പറ
ഞ്ഞു, "അങ്ങയോടു സംസാരിച്ചവരോടു അങ്
ങങ്ങനെ മറുപടി നൽകുക. ജനങ്ങൾ അങ്ങ
യോടു പറഞ്ഞത്, 'അങ്ങയുടെ പിതാവ് ഞങ്ങ
ളുടെ ജീവിതം ദുഷ്കരമാക്കി. അതൊരു മഹാഭാ
രം ചുമക്കുന്നതുപോലെയാണ്. എന്നാൽ ആ
ഭാരം ലഘൂകരിക്കപ്പെടാൻ ഞങ്ങളാഗ്രഹിക്കു
ന്നു.' എന്നാൽ രെഹബെയാം, അങ്ങു നൽകേണ്ട
മറുപടി ഇതാണ്: അവരോടുപറയുക, 'എൻെറ
ചെറുവിരലിന് എൻെറ പിതാവിൻെറ അരക്കെ
ട്ടിനെക്കാൾ വണ്ണമുണ്ട്! 11എൻെറ പിതാവ് നി
ങ്ങളുടെമേൽ മഹാഭാരം കയറ്റിവച്ചു. എന്നാൽ
ഞാനത് കൂടുതൽ ഭാരമുള്ളതാക്കും. എൻെറപി
താവ് നിങ്ങളെ ചാട്ടകൊണ്ടടിച്ചു. എന്നാൽ
ഞാൻ നിങ്ങളെ മൂർച്ചയേറിയ ലോഹക്കഷണ
ങ്ങൾ പിടിപ്പിച്ച ചാട്ട കൊണ്ടടിക്കും.'"
12മൂന്നു ദിവസങ്ങൾക്കുശേഷം യൊരോബെ
യാമും മറ്റെല്ലാആളുകളും രെഹബെയാമിൻെറ
യടുത്തെത്തി. "മൂന്നാംദിവസം എൻെറയടു
ത്തേക്കു മടങ്ങിവരിക" എന്ന് രെഹബെയാം
രാജാവ് അവരോടു പറഞ്ഞതനുസരിച്ചായിരു
ന്നു അത്. 13അപ്പോൾ രെഹബെയാംരാജാവ്
അവരോടു പരുഷമായി സംസാരിച്ചു. മൂപ്പന്മാ
രുടെ ഉപദേശം രെഹബെയാംരാജാവ് സ്വീകരി
ച്ചില്ല. 14ചെറുപ്പക്കാരായ സുഹൃത്തുക്കൾ ഉപദേ
ശിച്ചതു പോലെയാണ് രെഹബെയാം ജനങ്ങ
ളോടു സംസാരിച്ചത്. അദ്ദേഹം പറഞ്ഞു,
"എൻെറ പിതാവ് നിങ്ങളുടെമേൽ മഹാഭാരം
വച്ചു. എന്നാൽ ഞാനത് കൂടുതൽഭാരമുള്ളതാ
ക്കും. എൻെറ പിതാവ് നിങ്ങളെ ചാട്ട കൊണ്ട
ടിച്ചു. എന്നാൽ ഞാൻ നിങ്ങളെ മൂർച്ചയേറിയ
ലോഹത്തുണ്ടുകൾ പിടിപ്പിച്ച ചാട്ടകൊണ്ടടി
ക്കും." 15അങ്ങനെ ജനങ്ങളുടെ അപേക്ഷ രെഹ
ബെയാംരാജാവ് ചെവിക്കൊണ്ടില്ല. ദൈവം
കാര്യങ്ങൾ മാറ്റി മറിച്ചതിനാലാണ് അയാൾ
ജനങ്ങളെ ശ്രദ്ധിക്കാതിരുന്നത്, ദൈവമാണങ്ങ
നെ സംഭവിപ്പിച്ചത്. ശീലോന്യനായിരുന്ന
അഹീയായിലൂടെ നെബാത്തിൻെറ പുത്രനായ
യൊരോബെയാമിനോടു താൻ സംസാരിച്ച
വാക്കുകൾ യാഥാർത്ഥ്യമാക്കുന്നതിനാണ്
യഹോവയങ്ങനെ സംഭവിപ്പിച്ചത്.
16രെഹബെയാംരാജാവ് തങ്ങളുടെ അഭ്യർത്ഥ
നചെവിക്കൊള്ളാൻ കൂട്ടാക്കുന്നില്ലെന്ന് യിസ്രാ
യേൽജനത മനസ്സിലാക്കി. അപ്പോൾ അവർ
രാജാവിനോടു പറഞ്ഞു, "ഞങ്ങൾ ദാവീദി
ൻെറ കുടുംബത്തിൻെറ ഭാഗമാണോ? അല്ല!
യിശ്ശായിയുടെ ഭൂമിയുടെ പങ്ക് ഞങ്ങൾക്ക് കിട്ടു
മോ? ഇല്ല! അതിനാൽ യിസ്രായേലേ, നാം
നമ്മുടെ വസതിയിലേക്കുപോകുക. ദാവീദി
ൻെറ പുത്രൻ അവൻെറ ജനതയെ ഭരിച്ചുകൊ
ള്ളട്ടെ!" അനന്തരം മുഴുവൻ യിസ്രായേലുകാരും
സ്വഭവനത്തിലേക്കു മടങ്ങി. 17എന്നാൽ യിസ്രാ
യേലുകാരിൽ ചിലർ യെഹൂദയിലെ പട്ടണങ്ങ
ളിൽ വസിച്ചിരുന്നു. രെഹബെയാം ആയിരുന്നു
അവരുടെ രാജാവ്.
18നിർബ്ബന്ധമായി പണിയെടുപ്പിക്കപ്പെട്ടവ
രുടെചുമതല ഹദോരാമിനായിരുന്നു. രെഹബെ
യാം അയാളെ യിസ്രായേലുകാർക്കിടയിലേക്ക
യച്ചു.എന്നാൽ യിസ്രായേലുകാർ ഹദോരാമി
നെകല്ലെറിഞ്ഞുകൊന്നു. അനന്തരം രെഹബെ
യാം തൻെറ തേരിലേക്കു ചാടിക്കയറി രക്ഷപ്പെ
ട്ടു. യെരൂശലേമിലേക്കാണയാൾ ഓടിപ്പോയത്.
19അന്നുമുതൽ ഇപ്പോഴും യിസ്രായേൽ ദാവീദി
ൻെറ കുടുംബവുമായി കലഹിച്ചുപോരുന്നു.
11 യെരൂശലേമിലെത്തിയ രെഹബെയാം സ
മർത്ഥരായ ഒരു ലക്ഷത്തിയെൺപതിനാ
യിരംഭടന്മാരെ സംഘടിപ്പിച്ചു. യെഹൂദാ, ബെ
ന്യാമീൻഗോത്രങ്ങളിൽനിന്നാണ് അയാൾ ഈ
ഭടന്മാരെസംഘടിപ്പിച്ചത്. തൻെറരാജ്യം വീണ്ടെ
ടുക്കുന്നതിനുവേണ്ടി യിസ്രായേലിനോടു യു
ദ്ധംചെയ്യാനാണയാൾ അവരെ സംഘടിപ്പിച്ച
ത്. 2എന്നാൽ യഹോവയുടെ സന്ദേശം ശെമയ്യാ
വിനുകിട്ടി. ഒരു ദൈവ പുരുഷനായിരുന്നു ശെമ
യ്യാവ്. യഹോവ പറഞ്ഞു, 3"ശെമയ്യാവേ,
ശലോമോൻെറപുത്രനും യെഹൂദയിലെ രാജാ
വുമായ രെഹബെയാമിനോടു സംസാരിക്കുക.
യെഹൂദയിലും ബെന്യാമീനിലും താമസിക്കുന്ന
എല്ലാ യിസ്രായേലുകാരോടും സംസാരിക്കുക.
അവരോടുപറയുക: 4യഹോവ ഇങ്ങനെ പറ
യുന്നു: 'നിങ്ങൾ നിങ്ങളുടെ സഹോദരന്മാർ
ക്കെതിരെ യുദ്ധം ചെയ്യരുത്! എല്ലാവരും ഭവന
ങ്ങളിലേക്കു മടങ്ങട്ടെ. ഇങ്ങനെ സംഭവിപ്പിച്ചതു
ഞാനാകുന്നു.'" അതിനാൽ രെഹബെയാം രാജാ
വും അയാളുടെ സൈന്യവും യഹോവയുടെ
സന്ദേശം അനുസരിക്കുകയും പിന്മാറുകയും
ചെയ്തു. അവർ യൊരോബെയാമിനെ ആക്ര
മിച്ചില്ല.

**രെഹബെയാം യെഹൂദയെ ശക്തമാക്കുന്നു**

5രെഹബെയാം യെരൂശലേമിൽ വസിച്ചു.
ആക്രമണങ്ങളെ ചെറുക്കാൻ യെഹൂദയിൽ
ശക്തമായനഗരങ്ങൾ പണിതു. 6ബേത്ത്ലേ
ഹെം, ഏതാം, തെക്കോവ, 7ബേത്ത്-സൂർ, സോ
ഖോ, അദുല്ലാം. 8ഗത്ത്, മരേശാ, സീഫ്, 9അദോ
രയിം, ലാഖീശ്, അസേക്കാ, 10സോരാ, അയ്യാ
ലോൻ ,ഹെബ്രോൻ എന്നീ നഗരങ്ങൾ അയാൾ
അറ്റകുറ്റപ്പണി ചെയ്ത് ശക്തമാക്കി. ശക്തമായ
ഈ നഗരങ്ങൾ യെഹൂദയിലും ബെന്യാമീനി
ലും ആണ്. 11ബലപ്പെടുത്തിയ നഗരങ്ങളിൽ
അയാൾ നായകരെ നിയോഗിച്ചു. ആ നഗരങ്ങ
ളിൽ ഭക്ഷണം, എണ്ണ, വീഞ്ഞ് എന്നിവ അദ്ദേ
ഹം ശേഖരിക്കുകയും ചെയ്തു. 12കൂടാതെ രെഹ

ബെയാം എല്ലാ നഗരങ്ങളിലും പരിചകളും
കുന്തങ്ങളും വച്ച് അവയെ കൂടുതൽ ബലപ്പെടു
ത്തി. യെഹൂദാ, ബെന്യാമീൻ എന്നീ നഗരങ്ങ
ളെയും അതിലെ ജനങ്ങളെയും രെഹബെയാം
തന്റെ അധീനതയി ലാക്കി.
13യിസ്രായേലിലെമ്പാടുമുള്ള പുരോഹിത
ന്മാരും ലേവ്യരും രെഹബെയാമിനെ പിന്താങ്ങു
കയും അയാളോടൊപ്പം ചേരുകയും ചെയ്തു.
14ലേവ്യർ തങ്ങളുടെ പുൽപ്രദേശങ്ങളും തങ്ങളു
ടെ സ്വന്തം ഭൂമിയുംവിട്ട് യെരൂശലേമിലേക്കും
യെഹൂദയിലേക്കും വന്നു. അവർ യഹോവ
യുടെ പുരോഹിതന്മാരായിരിക്കുന്നതും ജന
ത്തിന് ശുശ്രൂഷ നടത്തുന്നതും യൊരോബെയാ
മും അയാളുടെ പുത്രന്മാരും നിഷേധിച്ചതിനാ
ലാണ് ലേവ്യർ അങ്ങനെ ചെയ്തത്. 15ഉന്നത
സ്ഥലങ്ങളിൽ* ശുശ്രൂഷ നടത്താൻ യൊരോ
ബെയാം തന്റെസ്വന്തം പുരോഹിന്മാരെ തെര
ഞ്ഞെടുത്തിരുന്നു. ആ ഉന്നതസ്ഥലങ്ങളിൽ
അയാൾ താനുണ്ടാക്കിയ കോലാടിന്റെയും
പശുക്കുട്ടിയുടെയും വിഗ്രഹങ്ങൾ വച്ചിരുന്നു.
16ലേവ്യർ യിസ്രായേൽ വിട്ടപ്പോൾ, യിസ്രായേ
ലിന്റെ ദൈവമായ യഹോവയിൽ വിശ്വസി
ച്ചിരുന്ന യിസ്രായേലിലെ എല്ലാ ഗോത്രങ്ങളി
ലുംപെട്ടവർ തങ്ങളുടെ പിതാക്കന്മാരുടെ
യഹോവയാകുന്ന ദൈവത്തിന് ബലിയർപ്പി
ക്കുവാൻ യെരൂശലേമിലേക്കുവന്നു. 17അവർ
യെഹൂദാരാജ്യത്തെ ശക്തമാക്കി. ശലോമോ
ന്റെ പുത്രനായ രെഹബെയാമിനെ അവർ
മൂന്നു വർഷത്തേക്കു പിന്തുണയ്ക്കുകയും ചെ
യ്തു. ദാവീദും ശലോമോനും ജീവിച്ചതുപോ
ലെ അവരും ജീവിച്ചിരുന്നതിനാലാണ് അവര
ന്ന് അങ്ങനെ ചെയ്തത്.

### രെഹബെയാമിന്റെ കുടുംബം

18രെഹബെയാം മഹലാത്തിനെ വിവാഹംക
ഴിച്ചു. യെരിമോത്ത് അവളുടെപിതാവ്. അബീ
ഹയീൽ ആയിരുന്നു അവളുടെ അമ്മ. യെരിമോ
ത്ത് ദാവീദിന്റെ പുത്രനായിരുന്നു. അബീഹ
യീൽ ഏലീയാബിന്റെ പുത്രിയും. ഏലീയാബ്
യിശ്ശായിയുടെ പുത്രനും. 19മഹലാത്ത്, രെഹ
ബെയാമിന് ഈ പുത്രന്മാരെ നൽകി: യെയൂശ്,
ശെമര്യാവ്, സാഹം. 20അനന്തരം രെഹബെയാം
മയഖയെ വിവാഹം കഴിച്ചു. അബ്ശാലോമി
ന്റെ പൗത്രിയായിരുന്നു മയഖാ. മയഖാ രെഹ
ബെയാമിനു നൽകിയ പുത്രന്മാർ: അബീയാവ്,
അത്ഥായി, സീസ, ശെലോമീത്ത്. 21രെഹബെ
യാം തന്റെ മറ്റെല്ലാഭാര്യമാരെയും ദാസിമാരെ
യുംകാൾ മയഖയെ സ്നേഹിച്ചു. അബ്ശാലോ
മിന്റെ പൗത്രിയായിരുന്നു മയഖാ. രെഹബെ
യാമിന് പതിനെട്ടുഭാര്യമാരും അറുപതു ദാസി
മാരും ഉണ്ടായിരുന്നു. ഇരുപത്തെട്ടു പുത്രന്മാരു
ടെയും അറുപതു പുത്രിമാരുടെയും പിതാവാ
യിരുന്നു രെഹബെയാം.
22തന്റെ സഹോദരന്മാർക്കിടയിൽ നേതാവാ
യി രെഹബെയാം അബീയാവിനെ തെരഞ്ഞെ
ടുത്തു. അബീയാവിനെ രാജാവാക്കാൻ ആഗ്ര
ഹിച്ചതുകൊണ്ടാണ് രെഹബെയാം അങ്ങനെ
ചെയ്തത്. 23രെഹബെയാം വളരെ വിവേക
പൂർവ്വംപെരുമാറി. തന്റെ പുത്രന്മാരെ യെഹൂദ
യിലും ബെന്യാമീനിലുമുള്ള ശക്തമായ എല്ലാ
നഗരങ്ങളിലേക്കും അയച്ചു. രെഹബെയാം
തന്റെ പുത്രന്മാർക്കാവശ്യമായ സാധനങ്ങളും
നൽകി. അയാൾ തന്റെ പുത്രന്മാർക്കു ഭാര്യമാ
രെയും തേടിക്കൊടുത്തു.

### ഈജിപ്തുരാജാവായ ശീശക് യെരൂശലേം ആക്രമിക്കുന്നു

12 രെഹബെയാം ശക്തനായ ഒരു രാജാവാ
യി. അയാൾ തന്റെ രാജ്യം ശക്തമാക്കുക
യുംചെയ്തു. അനന്തരം രെഹബെയാമും യെ
ഹൂദാരാജ്യത്തുനിന്നുള്ള സകലജനവും യഹോ
വയുടെനിയമം അനുസരിക്കുവാൻ വിസമ്മതി
ച്ചു. 2രെഹബെയാം രാജാവായതിന്റെ അഞ്ചാം
വർഷം ശീശക് യെരൂശലേംനഗരം ആക്രമിച്ചു.
ഈജിപ്തിലെ രാജാവായിരുന്നു ശീശക്. രെഹ
ബെയാമും യെഹൂദാജനതയും യഹോവയോടു
വിശ്വാസംപ്രകടിപ്പിക്കാത്തതിനാലാണങ്ങനെ
സംഭവിച്ചത്. 3ശീശകിന് ആയിരത്തിയിരുനൂറു
രഥങ്ങൾ, അറുപതിനായിരം കുതിരക്കാർ, എ
ണ്ണിയാലൊടുങ്ങാത്തത്ര അംഗങ്ങളുള്ള കാലാൾ
പ്പടയും ഉണ്ടായിരുന്നു. ശീശകിന്റെ വലിയ
സേനയിൽ ലൂബ്യൻഭടന്മാർ, സുക്യഭടന്മാർ,
എത്യോപ്യൻഭടന്മാർ എന്നിവരുണ്ടായിരുന്നു.
4ശീശക് യെഹൂദയിലെ ശക്തമായ നഗരങ്ങളെ
തോല്പിച്ചു. അനന്തരം ശീശക് തന്റെസേനയെ
യെരൂശലേമിലേക്കു കൊണ്ടുവന്നു.
5അപ്പോൾ പ്രവാചകനായ ശെമയ്യാവ് രെഹ
ബെയാമിന്റെയും യെഹൂദയിലെ നേതാക്കളു
ടെയും അടുത്തെത്തി. ശീശകിനെ ഭയന്നിരുന്ന
തിനാൽ ആ നേതാക്കളെല്ലാം യെരൂശലേമിൽ
ഒത്തുകൂടിയിരുന്നു. ശെമയ്യാവ്, രെഹബെയാമി
നോടും യെഹൂദയിലെ നേതാക്കളോടുമായി
പറഞ്ഞു,“യഹോവ പറയുന്നത് ഇതാകുന്നു:
‘രെഹബെയാം, നീയും യെഹൂദക്കാരും എന്നിൽ
നിന്നകലുകയും എന്നെ അനുസരിക്കാൻ കൂട്ടാ
ക്കാതെയിരിക്കുകയും ചെയ്തു. അതിനാൽ
ശീശകിനെ നേരിടാൻ സഹായിക്കാതെ നിന്നെ
ഞാൻ ഒറ്റയ്ക്കാക്കി പോകുന്നു.’”
6അപ്പോൾ യെഹൂദയിലെ നേതാക്കളും രെഹ
ബെയാം രാജാവും വളരെ ദു:ഖിക്കുകയും സ്വ
യം വിനീതരാകുകയും ചെയ്തു. അവർ പറ
ഞ്ഞു, “യഹോവ നീതിമാനാകുന്നു.”
7രാജാവും നേതാക്കളും സ്വയം താഴ്ന്നവരാ
യെന്ന് യഹോവ മനസ്സിലാക്കി. അപ്പോൾ ശെമ
യ്യാവിനു യഹോവയിൽ നിന്നുള്ള സന്ദേശം
ലഭിച്ചു. യഹോവ ശെമയ്യാവിനോടു പറഞ്ഞു,
“രാജാവും നേതാക്കളും തങ്ങളെത്തന്നെ വിനീത
രാക്കിയിരിക്കുന്നു. അതിനാൽ ഞാനവരെ നിഗ്ര
ഹിക്കുകയില്ല. പക്ഷേ ഞാനവരെ ഉടനെ രക്ഷി
ക്കും. എന്റെ ദേഷ്യം യെരൂശലേമിനുമേൽ വിത
റാൻ ശീശകിനെ ഞാനുപയോഗിക്കുകയില്ല.
8എന്നാൽ യെരൂശലേംജനത ശീശകിന്റെ ദാസ
ന്മാരാകും. എന്നെ സേവിക്കുന്നതുപോലെയല്ല
മറ്റു രാജാക്കന്മാരെ സേവിക്കുന്നതെന്ന് അവർ
മനസ്സിലാക്കുന്നതിനു വേണ്ടിയാണങ്ങനെ സം
ഭവിക്കുന്നത്.”
9ഈജിപ്തിലെ രാജാവായിരുന്ന ശീശക് യെ
രൂശലേം ആക്രമിക്കുകയും യഹോവയുടെ ആല
യത്തിലെ ധനം അപഹരിക്കുകയും ചെയ്തു.
രാജകൊട്ടാരത്തിലെ സമ്പത്തും അയാൾ അപ
ഹരിച്ചു. ശീശക് എല്ലാം എടുക്കുകയും അവ
കടത്തിക്കൊണ്ടുപോവുകയും ചെയ്തു. ശലോ
മോൻനിർമ്മിച്ച സ്വർണ്ണപ്പരിചകളും അയാൾ
എടുത്തുകൊണ്ടുപോയി. 10രെഹബെയാം രാ
ജാവ് സ്വർണ്ണപ്പരിചകളുടെസ്ഥാനത്ത് ഓട്ടു
പരിചകൾ നിർമ്മിച്ചുവച്ചു. രെഹബെയാം ആ

**ഉന്നതസ്ഥലങ്ങൾ** ആരാധനാസ്ഥലങ്ങൾ.

ഓട്ടുപരിചകൾ കൊട്ടാരം കാവലിൻെറ ചുമത
ലക്കാരായനായകരെ ഏല്പിച്ചു. 11രാജാവ്
യഹോവയുടെ ആലയത്തിൽ കടക്കുമ്പോഴൊ
ക്കെ കാവൽക്കാർ ഓട്ടുപരിചകൾ പുറത്തേക്കു
ചുമക്കും. പിന്നെ അവരതു കാവൽമുറിയിൽ
തിരികെവയ്ക്കും.

12രെഹബെയാം സ്വയം വിനീതനായപ്പോൾ
യഹോവ രെഹബെയാമിൽനിന്നും തൻെറ കോ
പത്തെ തിരിച്ചു. അതിനാൽ യഹോവ രെഹ
ബെയാമിനെ മുഴുവൻ നശിപ്പിച്ചില്ല. യെഹൂദ
യിൽ കുറെ നന്മകളുണ്ടായിരുന്നു.

13രെഹബെയാംരാജാവ് സ്വയം യെരൂശലേ
മിലെ ശക്തനായൊരു രാജാവായി. രാജാവാകു
മ്പോൾ അദ്ദേഹത്തിന് നാല്പത്തൊന്നു വയസ്സാ
യിരുന്നു പ്രായം. രെഹബെയാം പതിനേഴുകൊ
ല്ലം യെരൂശലേമിൽരാജാവായിരുന്നു. യെരൂശ
ലേംനഗരമായിരുന്നു യഹോവ യിസ്രായേൽ
ഗോത്രങ്ങൾക്കിടയിൽനിന്നും തെരഞ്ഞെടുത്ത
ത്. തൻെറനാമം യെരൂശലേമിൽ സ്ഥാപിക്കുന്ന
തിനായിരുന്നു യഹോവ അങ്ങനെ ചെയ്തത്.
നയമാ ആയിരുന്നു രെഹബെയാമിൻെറ അമ്മ.
അമ്മോൻകാരിയായിരുന്നു നയമാ. 14യഹോവ
യെ അനുസരിക്കാൻ രെഹബെയാം മനസ്സിൽ
നിശ്ചയിക്കാത്തതിനാൽ അയാൾ ദുഷ്പ്രവൃ
ത്തികൾ ചെയ്തു.

15രാജാവായിരുന്നപ്പോൾ രെഹബെയാം ആ
ദ്യം മുതൽ തൻെറ ഭരണത്തിൻെറ അവസാനം
വരെ ചെയ്തകാര്യങ്ങൾ ശെമയ്യാ പ്രവാചക
ൻെറ ലിഖിതങ്ങളിലും ദൈവപുരുഷനായ ഇ
ദ്ദോവിൻെറ ലിഖിതങ്ങളിലും രേഖപ്പെടുത്തി
യിട്ടുണ്ട്. അവർ കുടുംബചരിത്രങ്ങളെഴുതി. ത
ങ്ങളുടെ ഭരണകാലം മുഴുവനും രെഹബെയാം
രാജാവും യൊരോബെയാം രാജാവും പരസ്പ
രം യുദ്ധം ചെയ്തുകൊണ്ടിരുന്നു. 16രെഹബെ
യാം തൻെറപൂർവ്വികരോടൊപ്പം വിശ്രമിച്ചു.
രെഹബെയാം ദാവീദിൻെറ നഗരത്തിൽ സം
സ്കരിക്കപ്പെട്ടു. അനന്തരം രെഹബെയാമി
ൻെറ പുത്രൻ അബീയാവ് പുതിയ രാജാവായി.

### അബീയാവ് യെഹൂദയിലെ രാജാവ്

13 യിസ്രായേൽരാജാവെന്ന നിലയിൽ യൊ
രോബെയാംരാജാവിൻെറ പതിനെട്ടാംവ
ർഷം അബീയാവ് യെഹൂദയിലെ പുതിയരാജാ
വായി.2അബീയാവ് യെരൂശലേമിൽ മൂന്നുവർ
ഷംരാജാവായിരുന്നു. മീഖായാ ആയിരുന്നു അ
ബീയാവിൻെറ മാതാവ്. ഊരീയേലിൻെറ
പുത്രിയായിരുന്നു മീഖായാ. ഗിബെയാ പട്ടണ
ക്കാരനായിരുന്നു ഊരീയേൽ. അബീയാവിനും
യൊരോബെയാമിനുമിടയിൽ യുദ്ധമുണ്ടായി.
3അബീയാവിൻെറ സൈന്യത്തിൽ ധൈര്യശാ
ലികളായ നാലുലക്ഷം ഭടന്മാരുണ്ടായിരുന്നു. അ
ബീയാവ് ആ സൈന്യത്തെ യുദ്ധത്തിൽനയി
ച്ചു. യൊരോബെയാമിന് ധൈര്യശാലികളായ
എട്ടു ലക്ഷം ഭടന്മാരുണ്ടായിരുന്നു. അബീയാവു
മായുള്ള യുദ്ധത്തിന് യൊരോബെയാം തയ്യാ
റായി.

4അനന്തരം അബീയാവ് എഫ്രയീം മലമ്പ്ര
ദേശത്തെ സെമരായീംപർവ്വതത്തിന്മേൽ നിന്നു.
അബീയാവുപറഞ്ഞു, "യൊരോബെയാമും മു
ഴുവൻ യിസ്രായേലും ഞാൻ പറയുന്നതു ശ്ര
ദ്ധിക്കുക! 5യിസ്രായേലിൻെറ ദൈവമാകുന്ന യ
ഹോവ, ദാവീദിനും അവൻെറ പുത്രന്മാർക്കും
എക്കാലവും യിസ്രായേലിൻെറ രാജാക്കന്മാരാ
കാനുള്ള അവകാശം നൽകിയ വിവരം നിങ്ങള
റിയണം. ഉപ്പിൻെറ ഒരു കരാറിലൂടെയാണ്
ദൈവം ദാവീദിന് ആ അവകാശം നൽകിയത്.
6എന്നാൽ യൊരോബെയാം തൻെറ യജമാന
നെതിരെതിരിഞ്ഞു! നെബാത്തിൻെറ പുത്ര
നായ യൊരോബെയാം, ശലോമോൻെറ ഭൃത്യ
ന്മാരിലൊരുവനായിരുന്നു. ശലോമോൻ ദാവീ
ദിൻെറ പുത്രൻ. 7അനന്തരം വിലകെട്ട, കുറെ
ചീത്തയാളുകൾ യൊരോബെയാമിൻെറ സുഹൃ
ത്തുക്കളായുണ്ടായിരുന്നു. യൊരോബെയാമും
അയാളുടെ ചീത്തകൂട്ടുകാരും ശലോമോൻെറ
പുത്രനായ രെഹബെയാമിനെതിരായിരുന്നു.
രെഹബെയാം ചെറുപ്പവും പരിചയക്കുറവുള്ള
വനുമായിരുന്നു. അതിനാൽ അവന് യൊരോ
ബെയാമിനെയും അയാളുടെ ദുഷിച്ച സുഹൃ
ത്തുക്കളെയും തടയാനായില്ല.

8"യൊരോബെയാമേ, ഇപ്പോൾ നീയും നി
ൻെറയാളുകളും യഹോവയുടെ രാജ്യത്തിനെ
തിരെ ഗൂഢാലോചന നടത്തുന്നു. യഹോവയു
ടെ രാജ്യം ദാവീദിൻെറ പുത്രന്മാർക്ക് അവകാശ
പ്പെട്ടതാണ്. നിങ്ങൾ അനേകം പേരുണ്ട്. കൂടാ
തെ നിങ്ങളുടെ 'ദൈവ'ങ്ങളായി യൊരോബെ
യാം ഉണ്ടാക്കിയ സ്വർണ്ണക്കാളക്കുട്ടികളുമുണ്ട്.
9യഹോവയുടെ പുരോഹിതന്മാരെയും പിൻ
ഗാമികളെയും ലേവ്യരെയും നിങ്ങൾ പുറത്താ
ക്കി. അഹരോൻെറ പുത്രന്മാരാണ് പുരോഹിത
ന്മാർ. നിങ്ങൾ നിങ്ങളുടെ സ്വന്തംപുരോഹിത
രെ തെരഞ്ഞെടുത്തു. ഇതു ഭൂമിയിലെ മറ്റേതൊ
രു രാഷ്ട്രവും ചെയ്യുന്നതുപോലെ തന്നെയുള്ള
പ്രവൃത്തിയാണ്. നിങ്ങളെ സംബന്ധിച്ചിട
ത്തോളം ഒരു കാളക്കുട്ടിയെയോ ഏഴ് ആണാടു
കളെയോ കൊണ്ടുവരുന്ന ഏതൊരുവനും
'ദൈവ'ങ്ങളല്ലാത്ത വിഗ്രഹങ്ങളുടെ പുരോഹി
തനാകാം.

10"എന്നാൽ ഞങ്ങളെ സംബന്ധിച്ചിടത്തോ
ളം യഹോവയാകുന്നു ഞങ്ങളുടെ ദൈവം. യെ
ഹൂദക്കാരായ ഞങ്ങൾ ദൈവത്തെ അനുസരി
ക്കാൻ വിമുഖരായിട്ടില്ല! ഞങ്ങളവനെ വിട്ടു
പോയില്ല! യഹോവയെ ശുശ്രൂഷിക്കുന്നപു രോ
ഹിതന്മാർ അഹരോൻെറ പുത്രന്മാരാകുന്നു. യ
ഹോവയെ ശുശ്രൂഷിക്കുന്നതിന് ലേവ്യർ
പുരോഹിതരെ സഹായിക്കുന്നു. 11എല്ലാ പ്രഭാ
തത്തിലുംസന്ധ്യയ്ക്കും അവർ യഹോവയ്ക്കു
ഹോമയാഗങ്ങളും സുഗന്ധധൂപങ്ങളും അർപ്പി
ക്കുന്നു. ആലയത്തിലെ പ്രത്യേക മേശപ്പുറത്ത്
അപ്പം നിരത്തുന്നതും അവരാണ്. എല്ലാ സായാ
ഹ്നത്തിലും വിളക്കുകത്തിക്കാനുള്ള സ്വർണ്ണവി
ളക്കുകാലുകളും അവരാണ് ഒരുക്കുന്നത്.
ഞങ്ങൾ ഞങ്ങളുടെ ദൈവമാകുന്ന യഹോവ
യുടെ കല്പന അനുസരിക്കുന്നു. എന്നാൽ യൊ
രോബെയാം, നീയും നിൻെറ യിസ്രായേൽജന
തയും യഹോവയെ അനുസരിക്കുന്നില്ല. നി
ങ്ങൾ അവനെ ഉപേക്ഷിച്ചു. 12ദൈവം തന്നെ
ഞങ്ങളോടൊപ്പമുണ്ട്. അവൻ നമ്മുടെ ഭരണാ
ധിപൻ, അവൻെറ പുരോഹിതന്മാർ നമ്മോ
ടൊപ്പവും ഉണ്ട്. നിങ്ങളെ ഉണർത്തി അവൻെറ
അടുക്കലേക്കുകൊണ്ടുവരാൻ പുരോഹിതന്മാർ
കാഹളം മുഴക്കുന്നു. അല്ലയോ യിസ്രായേലു
കാരേ, നിങ്ങളുടെ പൂർവ്വികരുടെ ദൈവമാകു
ന്ന യഹോവയ്ക്കെതിരെ യുദ്ധംചെയ്യരുത്. എ
ന്തെന്നാൽ നിങ്ങൾ വിജയിക്കുകയില്ല!"

13എന്നാൽ അബീയാവിൻെറ സൈന്യത്തെ
പിന്നിൽചെന്ന് ആക്രമിക്കാൻ യൊരോബെ
യാം ഒരുസംഘം ഭടന്മാരെ അയച്ചു. അബീയാ
വിൻെറ സേനയ്ക്കുമുമ്പിലായിരുന്നു യൊരോ

ബെയാമിന്റെ സേന. പതിയിരുന്ന യൊരോ
ബെയാമിന്റെ ഭടന്മാർ അബീയാവിന്റെ
സൈന്യത്തിന്റെ പിന്നിലായിരുന്നു. 14യെഹൂ
ദക്കാരായ അബീയാവിന്റെഭടന്മാർ തിരിഞ്ഞു
നോക്കിയപ്പോൾ യൊരോബെയാമിന്റെ സൈ
ന്യം മുന്നിൽനിന്നും പിന്നിൽനിന്നും ആക്രമിക്കു
ന്നതായി കണ്ടു. യെഹൂദക്കാർ യഹോവയോടു
നി ലവിളിക്കുകയും പുരോഹിതന്മാർ കാഹളം
മുഴ ക്കുകയും ചെയ്തു.

15അനന്തരം അബീയാവിന്റെ സേനയും ആ
ക്രോശിച്ചു. യെഹൂദക്കാർ ആർത്തുവിളിച്ച
പ്പോൾ ദൈവം യൊരോബെയാമിന്റെ സേന
യെ പരാജയപ്പെടുത്തി. യൊരോബെയാമി
ന്റെ മുഴുവൻ യിസ്രായേൽസേനയെയും
അബീയാവിന്റെ യെഹൂദാസൈന്യം തോല്പി
ച്ചു. 16യിസ്രായേലുകാർ യെഹൂദക്കാരിൽനി
ന്നും ഓടിപ്പോയി. യിസ്രായേൽസേനയെ തോ
ല്പിക്കാൻ ദൈവം യെഹൂദസേനയെ അനുവദി
ച്ചു. 17അബീയാവിന്റെസൈന്യം യിസ്രായേൽ
സേനയെ ഗംഭീരമായി തോല്പിച്ചു. യിസ്രായേ
ലിന്റെ മികച്ച അഞ്ചുലക്ഷം ഭടന്മാർ കൊല്ല
പ്പെടുകയും ചെയ്തു. 18അങ്ങനെ അപ്പോൾ
യിസ്രായേൽജനത പരാജിതരാവുകയും യെ
ഹൂദജനത വിജയിക്കുകയും ചെയ്തു. തങ്ങ
ളുടെ പൂർവ്വികരുടെ ദൈവമാകുന്ന യഹോവ
യെ ആശ്രയിച്ചതിനാലാണ് യെഹൂദസൈന്യം
വിജയിച്ചത്.

19അബീയാവിന്റെ സൈന്യം യൊരോബെ
യാമിന്റെ സൈന്യത്തെ തുരത്തി. ബേഥേൽ,
യെശാനാ, എഫ്രോൻ എന്നീ പട്ടണങ്ങൾ
അബീയാവ് യൊരോബെയാമിൽനിന്നും പിടി
ച്ചെടുത്തു. ആ പട്ടണങ്ങളും അവയ്ക്കു സമീപ
മുള്ള ചെറുപട്ടണങ്ങളും അവർ പിടിച്ചടക്കി.

20അബീയാവ് ജീവിച്ചിരുന്ന കാലത്തോളം
ഒരിക്കലും യൊരോബെയാം ശക്തിയാർജ്ജിച്ചി
ല്ല. യൊരോബെയാമിനെ യഹോവ വധിച്ചു.
21എന്നാൽ അബീയാവ് കരുത്തനായി. അയാൾ
പതിനാലു സ്ത്രീകളെ വിവാഹം കഴിയ്ക്കുക
യും ഇരുപത്തിരണ്ടു പുത്രന്മാരുടെയും പതിനാ
റുപുത്രിമാരുടെയും പിതാവായിത്തീരുകയും
ചെയ്തു. 22അബീയാവ് ചെയ്ത മറ്റുകാര്യങ്ങ
ളെല്ലാം ഇദ്ദോപ്രവാചകന്റെ പുസ്തകത്തിൽ
രേഖപ്പെടുത്തിയിട്ടുണ്ട്.

14 അബീയാവ് തന്റെ പൂർവ്വികരോടൊപ്പം
വിശ്രമിച്ചു. ജനങ്ങൾ അദ്ദേഹത്തെ ദാവീ
ദിന്റെ നഗരത്തിൽ സംസ്കരിച്ചു. അനന്തരം
അബീയാവിന്റെപുത്രനായ ആസാ അബീയാ
വിന്റെസ്ഥാനത്ത് പുതിയ രാജാവായി. ആസ
യുടെ കാലത്ത് പത്തുവർഷക്കാലം രാജ്യത്ത്
സമാധാനം നിലനിന്നു.

### ആസാ യെഹൂദാരാജാവ്

2തന്റെദൈവമാകുന്ന യഹോവയുടെ
മുമ്പിൽ ആസാ നല്ലതും നേരായതുമായ കാര്യ
ങ്ങൾ ചെയ്തു. 3വിഗ്രഹങ്ങളെ ആരാധിക്കാ
നൊരുക്കിയിരുന്ന അന്യയാഗപീഠങ്ങളും ഉന്നത
സ്ഥലങ്ങളും അദ്ദേഹം നീക്കി. അദ്ദേഹം സ്മാര
കശിലകൾ തകർക്കുകയും അശേരാതൂണുകൾ
മുറിയ്ക്കുകയും ചെയ്തു. 4അവരുടെ പൂർവ്വിക
രുടെ ദൈവമാകുന്നയഹോവയെ പിന്തുടരാൻ
ആസാ യെഹൂദയിലെ ജനങ്ങളോടു കല്പിച്ചു,
യഹോവയുടെ നിയമങ്ങളും കല്പനകളും അനു
സരിക്കുവാൻ ആസാ അവരോടു കല്പിയ്ക്കുക
യും ചെയ്തു. 5യെഹൂദയിലെ എല്ലാ പട്ടണങ്ങ
ളിൽ നിന്നും ഉന്നതസ്ഥലങ്ങളും ധൂപയാഗപീഠ
ങ്ങളും ആസാ എടുത്തുമാറ്റി. അങ്ങനെ ആസാ
രാജാവായിരുന്നകാലത്ത് രാജ്യത്ത് സമാധാന
മുണ്ടാ യി.6യെഹൂദയിൽ സമാധാനമുണ്ടായിരു
ന്ന കാലത്ത് ആസാ അവിടെശക്തമായ നഗ
രങ്ങൾ നിർമ്മിച്ചു. യഹോവ അയാൾക്ക്
സമാധാനം നൽകിയിരുന്നതിനാൽ ആ
വർഷങ്ങളിൽ ആസ യ്ക്കു യുദ്ധങ്ങളൊന്നും
ചെയ്യേണ്ടി വന്നില്ല.

7ആസാ യെഹൂദയിലെ ജനങ്ങളോടു പറ
ഞ്ഞു, “നമുക്ക് ഈ പട്ടണങ്ങൾ പണിത് അവ
യ്ക്ക്ചുറ്റും മതിലുകൾ കെട്ടാം. നമുക്ക് ഗോപു
രങ്ങളും കവാടങ്ങളും കവാടങ്ങളിൽ ഓടാമ്പലു
കളും ഉണ്ടാക്കാം. നമ്മൾ ഈ രാജ്യത്തുണ്ടായിരി
ക്കുമ്പോൾത്തന്നെയാവട്ടെ അത്. നമ്മൾ നമ്മു
ടെ ദൈവമാകുന്ന യഹോവയെ പിൻതുടർന്ന
തിനാൽ ഈ രാജ്യം നമ്മുടേതാവുന്നു. അവൻ
നമുക്ക് സമ്പൂർണ്ണസമാധാനം നൽകിയിരിക്കു
ന്നു.” അങ്ങനെ അവർ വേല പൂർത്തിയാക്കി
വിജയം നേടി.

8യെഹൂദാഗോത്രത്തിൽനിന്നും മൂന്നുലക്ഷം
പേരും ബെന്യാമീൻ ഗോത്രത്തിൽനിന്നും രണ്ടു
ലക്ഷത്തിഎൺപതിനായിരം പേരും ഉള്ള സൈ
ന്യമായിരുന്നു ആസയ്ക്ക് ഉണ്ടായിരുന്നത്. യെ
ഹൂദക്കാർ വലിയപരിചകളും കുന്തങ്ങളും കൈ
യിലേന്തിയിരുന്നു. ബെന്യാമീൻകാർ ചെറിയ
പരിചകൾ ധരിക്കുകയും വില്ലുകളിൽ നിന്ന്
അമ്പെയ്യുകയും ചെയ്തിരുന്നു. അവരെല്ലാവ
രും ശക്തരും ധൈര്യശാലികളും ആയ ഭടന്മാരാ
യിരുന്നു.

9അപ്പോൾ സേരഹ് ആസയുടെ സൈന്യ
ത്തിനെതിരെ യുദ്ധത്തിനു വന്നു. എത്യോപ്യ
ക്കാരനായിരുന്നു സേരഹ്. സേരഹിനു പത്തു
ലക്ഷം ഭടന്മാരും മുന്നൂറുതേരുകളുമുള്ള സൈന്യ
മുണ്ടായിരുന്നു. സേരഹിന്റെ സൈന്യം മാരേ
ശാപട്ടണംവരെമുന്നേറി. 10ആസാ സേരഹിനെ
തിരെ യുദ്ധത്തിനു പുറപ്പെട്ടു. മാരേശയിൽ
സെഫാഥാതാഴ്വരയിൽ ആസയുടെ സൈന്യം
യുദ്ധ സന്നദ്ധമായി.

11ആസാ തന്റെ ദൈവമാകുന്ന യഹോവയെ
വിളിച്ചുപറഞ്ഞു, “യഹോവേ, ശക്തർക്കെതി
രെ ദുർബലരെസഹായിക്കുവാൻ അങ്ങയ്ക്കു
മാത്രമേ കഴിയൂ! ഞങ്ങളുടെ ദൈവമാകുന്ന
യഹോവേ, ഞങ്ങളെ സഹായിച്ചാലും! ഞങ്ങൾ
അങ്ങയെ ആശ്രയിക്കുന്നു. ഈ വലിയ സൈന്യ
ത്തിനെതിരെ അങ്ങയുടെ നാമത്തിൽ ഞങ്ങൾ
യുദ്ധംചെയ്യുന്നു. യഹോവേ നീ ആകുന്നു
ഞങ്ങളുടെ ദൈവം! അങ്ങയ്ക്കെതിരെ വിജ
യിക്കുവാൻ ആരെയും അനുവദിക്കരുതേ!”

12അപ്പോൾ യഹോവ ആസയുടെ യെഹൂദ
സൈന്യത്തെ ഉപയോഗിച്ച് എത്യോപ്യസേന
യെ തോല്പിച്ചു. എത്യോപ്യൻസേന ഓടിപ്പോ
യി. 13ആസയുടെ സൈന്യം എത്യോപ്യൻ
സൈന്യത്തെ ഗെരാർപട്ടണംവരെ ഓടിച്ചു.
വീണ്ടും ഒരു യുദ്ധത്തിന് ഒരു സൈന്യമായി
അവർക്ക് സംഘടിക്കാൻ കഴിയാത്ത നിലയിൽ
വളരെയധികം എത്യോപ്യക്കാർ കൊല്ലപ്പെട്ടു.
യഹോവയാലും അവന്റെ സൈന്യത്താലും
അവർ തകർക്കപ്പെട്ടു. ആസയും അവന്റെ
സൈന്യവും ശത്രുക്കളുടെ ധാരാളം വിലപി
ടിച്ച വസ്തുക്കൾ കവർന്നെടുത്തു. 14ആസയും
സൈന്യവും ഗെരാരിനടുത്തുള്ള എല്ലാപട്ടണ
ങ്ങളെയും തോല്പിച്ചു. ആ പട്ടണവാസികൾ
യഹോവയെ ഭയന്നിരുന്നു. ആ പട്ടണങ്ങളിൽ

ധാരാളം അമൂല്യവസ്തുക്കളുണ്ടായിരുന്നു.
ആസയുടെ സൈന്യം ആ അമൂല്യവസ്തുക്ക
ളെല്ലാം കവർന്നെടുത്തു. 15ആട്ടിടയന്മാർ വസി
ച്ചിരുന്ന പാളയങ്ങളും ആ സയുടെ സേന
ആക്രമിച്ചു. അവർ ധാരാളം ആടുകളെയും ഒട്ട
കങ്ങളെയും കൊണ്ടുപോയി. അനന്തരം ആസ
യുടെ സൈന്യം യെരൂശലേമിലേക്കു മടങ്ങി.

## ആസയുടെ മാറ്റങ്ങൾ

15 ദൈവത്തിന്റെ ആത്മാവ് അസര്യാവി
ന്റെമേൽ വന്നു. ഓദേദിന്റെ പുത്രനാ
യിരുന്നു അസര്യാവ്. 2അസര്യാവ് ആസയെ
കാണാൻപോയി. അസര്യാവു പറഞ്ഞു,
“ആസയും യെഹൂദാ, ബെന്യാമീൻജനങ്ങളും
എന്റെ വാക്കുകൾ കേൾക്കുക! നിങ്ങൾ അവ
നോടൊപ്പമുണ്ടായിരിക്കുമ്പോൾ യഹോവ
നിങ്ങളോടൊപ്പമാകുന്നു. നിങ്ങൾ അന്വേഷി
ച്ചാൽ യഹോവയെ കണ്ടെത്തും. എന്നാൽ
നിങ്ങളവനെവിട്ടുപോയാൽ അവൻ നിങ്ങളെ
ഉപേക്ഷിക്കും. 3വളരെക്കാലത്തേക്കു യിസ്രായേ
ലിന് സത്യദൈവമുണ്ടായിരുന്നില്ല. നിയമം
പഠിപ്പിക്കുന്ന പുരോഹിതരും നിയമവും അവർ
ക്കുണ്ടായിരുന്നില്ല. 4എന്നാൽ തങ്ങൾക്ക് ദുരിത
മുണ്ടായപ്പോൾ അവർ യിസ്രായേലിന്റെ
ദൈവമായ യഹോവയിങ്കലേക്കു തിരിഞ്ഞു.
അവർ യഹോവയെ അന്വേഷിക്കുകയും അവ
നെകണ്ടെത്തുകയുംചെയ്തു. 5ദുരിതങ്ങളുടെ
കാലത്ത് ആർക്കും സുരക്ഷിതമായി യാത്ര
ചെയ്യാൻകൂടി കഴിഞ്ഞിരുന്നില്ല. എല്ലാ രാജ്യങ്ങ
ളിലും ധാരാളം ദുരിതമുണ്ടായിരുന്നു. 6ഒരു
രാഷ്ട്രം മറ്റൊരു രാഷ്ട്രത്തെയും ഒരു നഗരം
മറ്റൊരുനഗരത്തെയും തകർത്തു. ദൈവം അവ
രെഎല്ലാത്തരം ദുരിതങ്ങളാലും പീഡിപ്പിച്ചു.
7എന്നാൽ ആസാ, യെഹൂദക്കാരും ബെന്യാ
മീൻകാരും ശക്തരായിരിക്കട്ടെ. തളരാതിരിക്കുക,
നിങ്ങളുടെ പ്രവൃത്തിക്ക് നല്ല പ്രതിഫലം ലഭി
ക്കുമെന്നതിനാൽ ധൈര്യമായിരിക്കുക!”
8ഈ വാക്കുകളും പ്രവാചകനായ ഓദേദി
ന്റെ സന്ദേശവും ആസയെ ധൈര്യപ്പെടുത്തി.
അനന്തരം അയാൾ യെഹൂദാ, ബെന്യാമീൻ
രാജ്യങ്ങളിലെങ്ങുമുള്ള വിഗ്രഹങ്ങൾ നീക്കം
ചെയ്തു. എഫ്രയീം മലമ്പ്രദേശത്ത് താൻ പിടി
ച്ചെടുത്തപട്ടണങ്ങളിലെ ദുഷിച്ച വിഗ്രഹങ്ങ
ളെയും ആസാ നീക്കം ചെയ്തു. യഹോവയുടെ
ആലയത്തിന്റെ മുഖമണ്ഡപത്തിനു മുമ്പി
ലുള്ള യഹോവയുടെ യാഗപീഠത്തിന്റെ അറ്റ
കുറ്റപ്പണികളും ആസാ ചെയ്തു.
9അനന്തരം ആസാ യെഹൂദയിലെയും ബെ
ന്യാമീനിലെയും മുഴുവൻപേരെയും സംഘടി
പ്പിച്ചു. എഫ്രയീം, മനശ്ശെ, ശിമെയോൻഗോത്ര
ക്കാരെയും അയാൾ സംഘടിപ്പിച്ചു. യിസ്രാ
യേലിൽനിന്നും യെഹൂദയിലേക്കു താമസിക്കാ
ൻപോയവരായിരുന്നു അവർ. ആസയുടെ ദൈ
വമാകുന്ന യഹോവ ആസയോടൊപ്പമാണെ
ന്നു മനസ്സിലായതോടെ അവരിൽ വലിയൊരു
വിഭാഗം യെഹൂദയിലേക്കു വന്നു.
10ആസയും ആ ജനങ്ങളും അവന്റെ പതി
നഞ്ചാംഭരണവർഷത്തിന്റെ മൂന്നാംമാസം യെ
രൂശലേമിൽ ഒത്തുകൂടി. 11ആ സമയത്ത് എഴുന്നൂ
റുകാളകളെയും ഏഴായിരം ആടിനെയും അവർ
യഹോവയ്ക്കു ബലിയർപ്പിച്ചു. ആ മൃഗങ്ങളെ
യും വിലപിടിപ്പുള്ള വസ്തുക്കളും ആസയുടെ
ഭടന്മാർ ശത്രുക്കളിൽനിന്നും പിടിച്ചെടുത്തവ
യാണ്. 12അനന്തരം അവർ തങ്ങളുടെ ദൈവമാ
കുന്ന യഹോവയെ പൂർണ്ണമനസ്സോടെയും ആ
ത്മാവോടെയും സേവിക്കുന്നതിന് ഒരു കരാർ
ഉണ്ടാക്കി. അവൻ, അവരുടെ പൂർവ്വികന്മാർ
സേവിച്ചിരുന്ന ദൈവമാകുന്നു. 13ദൈവമായ
യഹോവയെ ശുശ്രൂഷിക്കാൻ വിസമ്മതിക്കുന്ന
ഏതൊരുവനും വധിക്കപ്പെടും. അയാൾ വലിയ
വനോ ചെറിയവനോ, സ്ത്രീയോ പുരുഷനോ
എന്ന പരിഗണനയൊന്നും ഇക്കാര്യത്തിലില്ല.
14അനന്തരം ആസയും യെഹൂദക്കാരും യഹോവ
യോടു ഒരു പ്രതിജ്ഞ എടുത്തു. അവർ ഉച്ച
ത്തിൽ ആർത്തുവിളിച്ചു. അവർ കാഹളം മുഴക്കു
കയും കോലാടിൻകൊമ്പുകൾ ഊതുകയും ചെ
യ്തു. 15തങ്ങൾ പൂർണ്ണമനസ്സാലെ വാഗ്ദാനം
ചെയ്തതിനാൽ തങ്ങളുടെ പ്രതിജ്ഞയെപ്പറ്റി
യെഹൂദക്കാരെല്ലാം വളരെ സന്തോഷിച്ചിരുന്നു.
അവർ പൂർണ്ണമനസ്സാലെ ദൈവത്തെ പിൻതുട
രുകയും ദൈവത്തെ അന്വേഷിക്കുകയും അവ
നെ കണ്ടെത്തുകയും ചെയ്തു. അതിനാൽ
യഹോവ അവർക്ക് രാജ്യമെങ്ങും സമാധാനം
നൽകി.
16ആസാരാജാവ് തന്റെ അമ്മയായ മയഖ
യെരാജ്ഞി എന്നസ്ഥാനത്തുനിന്നും നീക്കം ചെ
യ്യുകയും ചെയ്തു. ആസാ അങ്ങനെ ചെയ്യുവാ
ൻകാരണം മയഖ ഒരു മ്ളേച്ഛമായ അശേരാ
തൂണ് നിർമ്മിച്ചു എന്നതാണ്. ആസാ ആ അശേ
രാതൂൺ മുറിച്ച്പൊടിയാക്കി. അനന്തരം കി
ദ്രോൻതാഴ്വരയിൽ അയാളതു കത്തിച്ചുകള
ഞ്ഞു 17യെഹൂദയിലെ ഉന്നതസ്ഥാനങ്ങൾ മാറ്റി
യിരുന്നില്ലെങ്കിലും ആസയുടെ ഹൃദയം അയാ
ളുടെ ജീവിതകാലം മുഴുവൻ യഹോവയോടു
വിശ്വസ്തത പുലർത്തിയിരുന്നു.
18താനും തന്റെ പിതാവും ആലയത്തിലേക്കു
നൽകിയിട്ടുള്ള മുഴുവൻ വിശുദ്ധസമ്മാനങ്ങളും
ആസാ ആലയത്തിലേക്കു കൊണ്ടുപോയി. സ്വ
ർണ്ണത്തിലും വെള്ളയിലും ഉണ്ടാക്കിയ വസ്തു
ക്കളായിരുന്നു അവ. 19ആസയുടെ ഭരണത്തി
ന്റെ മുപ്പത്തഞ്ചാംവർഷംവരെ പിന്നെ യുദ്ധ
മുണ്ടായിട്ടില്ല.

## ആസയുടെ അവസാന വർഷങ്ങൾ

16 ആസയുടെ മുപ്പത്താറാം ഭരണവർഷ
ത്തിൽ ബയെശാ യെഹൂദാരാജ്യം ആക്ര
മിച്ചു. യിസ്രായേൽരാജാവായിരുന്നു ബയെശാ.
അയാൾ രാമാപട്ടണംവരെ കടന്നുചെന്ന് അ
തൊരുകോട്ടയാക്കി. രാമാപട്ടണത്തെ ആളുകൾ
യെഹൂദയിലെ ആസാരാജാവിന്റെ രാജ്യത്തേ
ക്കു പോകുന്നതും വരുന്നതും തടയാനുള്ളസ്ഥല
മാക്കി.
2യഹോവയുടെ ആലയത്തിലെ ഖജനാവി
ൽനിന്നും ആസാ വെള്ളിയും സ്വർണ്ണവും എടു
ത്തു. രാജകൊട്ടാരത്തിലെ വെള്ളിയും സ്വർണ്ണ
വും അയാളെടുത്തു. അനന്തരം ആസാബെൻ-
ഹദദിന് ദൂതന്മാരെ അയച്ചു. അരാമിലെ രാജാ
വായിരുന്നു ബെൻ-ഹദദ്. ദമ്മേശെക്കുപട്ടണ
ത്തിലായിരുന്നു അദ്ദേഹം വസിച്ചിരുന്നത്. ആ
സയുടെ സന്ദേശം ഇതായിരുന്നു:3“ബെൻ-
ഹദദ്, നമുക്ക് ഒരു കരാറുണ്ടാക്കാം. അത് അങ്ങ
യുടെ പിതാവും എന്റെ പിതാവും തമ്മിലു
ണ്ടാക്കിയ കരാറുപോലെയായിരിക്കട്ടെ. ഇതാ
ഞാനങ്ങയ്ക്ക് വെള്ളിയും സ്വർണ്ണവും അയച്ചു
തരുന്നു. ഇപ്പോൾ അങ്ങ് യിസ്രായേൽ രാജാ
വായ ബയെശയുമായുള്ള കരാർ ലംഘിച്ചാ
ലും. അപ്പോൾ അയാളെന്നെ വിട്ടുപോകുകയും

എന്നെ ഉപദ്രവിക്കുന്നത് അവസാനിപ്പിക്കുക
യും ചെയ്യും."
4ബെൻ-ഹദദ് ആസയോടു യോജിച്ചു. ബെ
ൻ-ഹദദ് യിസ്രായേലിലെ പട്ടണങ്ങൾ ആക്രമി
ക്കാൻ തന്റെ സൈന്യാധിപന്മാരെ അയച്ചു.
ഈയോൻ, ദാൻ, ആബേൽ-മയീം എന്നീ പട്ടണ
ങ്ങൾ സൈന്യാധിപന്മാർ ആക്രമിച്ചു. നിധി
കൾ സൂക്ഷിച്ചിരുന്ന നഫ്താലിരാജ്യത്തെ പട്ട
ണങ്ങളും അവർ ആക്രമിച്ചു. 5യിസ്രായേൽ
പട്ടണങ്ങളിലുണ്ടായ ആക്രമണങ്ങളെപ്പറ്റി
ബയെശാ കേട്ടു. അതിനാൽ അയാൾ രാമാപ
ട്ടണം കോട്ടയാക്കുന്നപണികൾ നിർത്തി അവി
ടം വിട്ടു പോയി. 6അനന്തരം ആസാരാജാവ്
എല്ലാ യെഹൂദക്കാരെയും വിളിച്ചു കൂട്ടി. അവർ
രാമാ പട്ടണത്തിലേക്കു പോകുകയും കോട്ടപ
ണിയാൻ ബയെശാ അവിടെ കൂട്ടിയിരുന്ന കല്ലു
കളും തടികളും എടുത്തുകൊണ്ടുപോകുകയും
ചെയ്തു. ആസയും യെഹൂദക്കാരും ആ കല്ലു
കളും മരങ്ങളും ഗേബാ, മിസ്പ എന്നീ പട്ട
ണങ്ങൾ ശക്തമാക്കാൻ ഉപയോഗിച്ചു.

7ആ സമയം ദൈവപുരുഷനായ ഹനാനിയെ
ഹൂദാരാജാവായ ആസയുടെ അടുത്തെത്തി. ഹ
നാനി അയാളോടു പറഞ്ഞു, "ആസാ, നിന്നെ
സഹായിക്കാൻ നീ ആശ്രയിച്ചത് അരാമിലെ
രാജാവിനെയാണ്; നിന്റെ ദൈവമാകുന്ന യ
ഹോവയെ അല്ല. നീ യഹോവയെയായിരുന്നു
ആശ്രയിക്കേണ്ടിയിരുന്നത്. എന്നാൽ നീ സഹാ
യത്തിന് യഹോവയെ ആശ്രയിക്കാഞ്ഞതി
നാൽ അരാമിലെ രാജാവിന്റെസൈന്യം
നിന്നിൽ നിന്നുരക്ഷപ്പെട്ടു. 8എത്യോപ്യക്കാ
ർക്കും ലൂബ്യക്കാർക്കും വളരെവലുതും ശക്തവു
മായ സൈന്യമുണ്ടായിരുന്നു. അവർക്ക് ധാരാളം
തേരുകളും തേരാളികളുമുണ്ടായിരുന്നു. എന്നാൽ
ആസാ, നീ യഹോവയെ ആശ്രയിച്ചതിനാൽ
അത്രയും വലുതും ശക്തവുമായൊരു സൈന്യ
ത്തെ തോല്പിക്കാൻ യഹോവ നിന്നെ സഹാ
യിച്ചു. 9തന്നിൽ വിശ്വാസമർപ്പിച്ചവർക്കു
വേണ്ടി, അവരെ കരുത്തരാക്കുവാൻ വേണ്ടി,
യഹോവയുടെ കണ്ണുകൾ ഭൂമിയിലെമ്പാടും
ചുറ്റിത്തിരിയുന്നു. ആസാ, നീ ഒരു മണ്ടത്തരമാ
ണ് കാണിച്ചത്. അതിനാൽ ഇപ്പോൾ മുതൽ
നിനക്ക് യുദ്ധങ്ങളുണ്ടാകും."
10ഹനാനിയുടെ വാക്കുകൾകേട്ട് ആസാ അ
യാളോടുകോപിച്ചു. അയാളുടെ കോപം വള
രെയധികം കൂടുകയാൽ അയാൾ ഹനാനിയെ
തുറുങ്കിലടയ്ക്കുകയും ചെയ്തു. ആസാ വളരെ
ക്രൂരമായാണ് ജനങ്ങളിൽ ചിലരെ ആ സമയ
ത്ത് പീഡിപ്പിച്ചത്.
11ആദ്യംമുതൽ അവസാനംവരെ ആസാ ചെ
യ്തകാര്യങ്ങൾ 'യെഹൂദയിലെയും യിസ്രായേ
ലിലെയും രാജാക്കന്മാരുടെ ചരിത്രം' എന്ന ഗ്ര
ന്ഥത്തിൽ എഴുതിവച്ചിരിക്കുന്നു. 12മുപ്പത്തൊ
ൻപതാം ഭരണവർഷത്തിൽ ആസയുടെ പാദ
ത്തിൽ രോഗംബാധിച്ചു. തന്റെ രോഗം വളരെ
കൂടിയെങ്കിലും ആസാ യഹോവയുടെ സഹാ
യത്തിനായി അപേക്ഷിച്ചില്ല. അയാൾ വൈദ്യ
ന്മാരുടെ സഹായം തേടി. 13തന്റെ നാല്പത്തൊ
ന്നാം ഭരണവർഷത്തിൽ ആസാ മരണമടഞ്ഞു.
അയാൾ തന്റെ പൂർവ്വികന്മാരോടൊപ്പം വിശ്ര
മിച്ചു. 14ദാവീദിന്റെ നഗരത്തിൽ അയാൾക്കു
വേണ്ടിത്തന്നെ ഒരുക്കിയ കല്ലറയിൽ ജനങ്ങൾ
ആസയെ അടക്കി. ജനങ്ങൾ സുഗന്ധദ്രവ്യങ്ങ
ളും മറ്റും വിരിച്ച മെത്തമേലാണ് അവർ അയാ
ളെകിടത്തിയത്. ആസയുടെ ബഹുമാനാർത്ഥം
അവർ ഒരു വലിയ അഗ്നി കുണ്ഡം ഒരുക്കി.

### യെഹോശാഫാത്ത് യെഹൂ ദയിലെ രാജാവ്

17 ആസയുടെസ്ഥാനത്ത് യെഹൂദയിൽ യെ
ഹോശാഫാത്ത് പുതിയ രാജാവായി. ആ
സയുടെ പുത്രനായിരുന്നു അയാൾ. യെഹോ
ശാഫാത്ത് യെഹൂദയെ യിസ്രായേലിനെതിരെ
യുദ്ധം ചെയ്യുവാൻ മതിയായ ശക്തിയാക്കി
മാറ്റി. 2യെഹൂദയിലെ പട്ടണങ്ങളിൽ അയാൾ
സൈനികസംഘങ്ങളെ വിന്യസിച്ച് അവിട
ങ്ങളെ ദുർഗ്ഗങ്ങളാക്കി. യെഹോശാഫാത്ത് ത
ന്റെപിതാവായ ആസാ പിടിച്ചെടുത്ത എഫ്ര
യീമിലെ പട്ടണങ്ങളിലും യെഹൂദയിലും കോട്ട
കൾ നിർമ്മിച്ചു.
3ചെറുപ്പകാലത്ത് തന്റെ പൂർവ്വികനായ ദാ
വീദുചെയ്ത സദ്പ്രവൃത്തികൾ യെഹോശാ
ഫാത്ത് ചെയ്തതിനാൽ യഹോവ യെഹോശാ
ഫാത്തിനോടൊപ്പമായിരുന്നു. ബാൽവിഗ്രഹ
ങ്ങളെ യെഹോശാഫാത്ത് പിന്തുടർന്നില്ല. 4ത
ന്റെപൂർവ്വികർ പിന്തുടർന്ന ദൈവത്തെ യെ
ഹോശാഫാത്ത് തേടി. ദൈവത്തിന്റെ കല്പന
കൾ അയാൾ അനുസരിച്ചു. യിസ്രായേലുകാ
രുടേതുപോലെയുള്ള ജീവിതമായിരുന്നില്ല അ
യാൾ നയിച്ചത്. 5യഹോവ യെഹോശാഫാത്തി
നെ യെഹൂദയ്ക്കുമേൽ കരുത്തനായൊരു രാജാ
വാക്കി. എല്ലാ യെഹൂദക്കാരും യെഹോശാഫാ
ത്തിന് കാഴ്ചവസ്തുക്കൾ കൊണ്ടുവന്നു. അങ്ങ
നെ യെഹോശാഫാത്തിനു ധാരാളം സമ്പത്തും
ബഹുമതിയും ഉണ്ടായി. 6യഹോവയുടെ വഴിക
ളിൽ യെഹോശാഫാത്തിന്റെ ഹൃദയം ആഹ്ലാ
ദം കണ്ടെത്തി. യെഹൂദയിലെ ഉന്നതസ്ഥലങ്ങ
ളും അശേരാതൂണുകളും യെഹോശാഫാത്ത് എ
ടുത്തുമാറ്റി.
7തന്റെ നേതാക്കളെ യെഹോശാഫാത്ത് യെ
ഹൂദയിലെ പട്ടണങ്ങളിൽ പഠിപ്പിക്കുവാനയ
ച്ചു. യെഹോശാഫാത്തിന്റെ മൂന്നാം വർഷത്തി
ലായിരുന്നു അത്. ബെൻ-ഹയീൽ, ഓബദ്യാവ്,
സെഖര്യാവ്, നെഥനയേൽ, മീഖാ എന്നിവരാ
യിരുന്നു അത്. 8ഈ നേതാക്കളോടൊപ്പം ലേവ്യ
രേയും യെഹോശാഫാത്ത് അയച്ചു. ശെമയ്യാവ്,
നെഥന്യാവ്, സെബദ്യാവ്, അസായേൽ, ശെമീ
രാമോത്ത്, യെഹോനാഥാൻ, അദോനീയാവ്,
തോബീയാവ് എന്നിവരായിരുന്നു ആ ലേവ്യർ.
എലീശാമാ. യെഹോരാം എന്നീ പുരോഹിത
രെയും യെഹോശാഫാത്ത് അയച്ചു. 9ആ നേതാ
ക്കളും ലേവ്യരും പുരോഹിതന്മാരും യെഹൂദക്കാ
രെ പഠിപ്പിച്ചു. 'യഹോവയുടെ നിയമപുസ്ത
കം' അവരുടെ കൈയിലുണ്ടായിരുന്നു. യെഹൂ
ദയിലെ എല്ലാ പട്ടണങ്ങളിലൂടെയും പോയി
അവർ ജനങ്ങളെ പഠിപ്പിച്ചു.
10യെഹൂദയുടെ അയൽരാഷ്ട്രങ്ങൾ യഹോ
വയെ ഭയന്നിരുന്നു. അതുകൊണ്ടാണ് അവർ
യെഹോശാഫാത്തിനെതിരെ ഒരു യുദ്ധം ആ
രംഭിക്കാത്തത്. 11ഫെലിസ്ത്യരിൽ ചിലർ യെ
ഹോശാഫാത്തിന് കാഴ്ചവസ്തുക്കൾ കൊ
ണ്ടുവന്നു. യെഹോശാഫാത്ത് അതിശക്തനായ
ഒരു രാജാവാണെന്നറിയാമായിരുന്നതിനാൽ അ
വർ അദ്ദേഹത്തിന് വെള്ളിയും കൊണ്ടുകൊടു
ത്തു. ചില അരാബ്യർ ആട്ടിൻപറ്റങ്ങളെ അദ്ദേ
ഹത്തിനു കാഴ്ചവെച്ചു. ഏഴായിരത്തിയെഴു
ന്നൂറു കോലാടുകളെയും ഏഴായിരത്തിയെഴു
ന്നൂറ് ആണാടുകളെയും അവർ കൊണ്ടുവന്നു.

12യെഹോശാഫാത്ത് കൂടുതൽ കൂടുതൽ ശ
ക്തനായി. അദ്ദേഹം യെഹൂദയിൽ കോട്ടകളും
കലവറപ്പട്ടണങ്ങളും നിർമ്മിച്ചു. 13ധാരാളം വിഭ
വങ്ങൾ അദ്ദേഹം ഈ കലവറപ്പട്ടണങ്ങളിൽ
സൂക്ഷിച്ചു. പരിശീലനംലഭിച്ച ഭടന്മാരെ യെ
ഹോശാഫാത്ത് യെരൂശലേമിൽ സൂക്ഷിച്ചു.
14ആ ഭടന്മാരുടെ പേര് ഗോത്രം തിരിച്ചുള്ള പ
ട്ടികയായി സൂക്ഷിച്ചിരുന്നു. യെരൂശലേമിലുള്ള
ആ ഭടന്മാരുടെ പട്ടിക:

യെഹൂദയുടെ ഗോത്രത്തിൽനിന്നും ഇവരാ
യിരുന്നുശതാധിപന്മാർ: മൂന്നുലക്ഷം ഭടന്മാരുടെ
ശതാധിപനായ അദ്നാഹ്. 15രണ്ടുലക്ഷത്തി
യെൺപതിനായിരം ഭടന്മാരുടെ ശതാധിപനാ
യ യെഹോഹാനാൻ. 16രണ്ടുലക്ഷം ഭടന്മാരുടെ
ശതാധിപനായ അമസ്യാവ്. സിക്രിയുടെ പു
ത്രനായിരുന്നു അമസ്യാവ്. യഹോവയുടെ ദാ
സനായി സ്വയം അർപ്പിക്കുന്നതിൽ അമസ്യാവ്
സന്തോഷവാനായിരുന്നു.

17ബെന്യാമീൻഗോത്രത്തിൽനിന്നും ഇവരാ
യിരുന്നു ശതാധിപന്മാർ: അമ്പുംവില്ലും പരിച
കളും ഉപയോഗിച്ചിരുന്ന രണ്ടുലക്ഷം ഭടന്മാരു
ള്ള എല്യാദാ. എല്യാദാധൈര്യശാലിയായ ഒരു
ഭടനായിരുന്നു. 18യെഹോസാബാദിന് യുദ്ധ
സന്നദ്ധരായ ഒരു ലക്ഷത്തിയെൺപതിനായിരം
ഭടന്മാരുണ്ടായിരുന്നു. 19ആ ഭടന്മാരെല്ലാം യെ
ഹോശാഫാത്തുരാജാവിനെ സേവിച്ചു. രാജാ
വിന് യെഹൂദാരാജ്യത്തെമ്പാടുമുള്ള കോട്ടക
ളിൽ മറ്റു ഭടന്മാരുമുണ്ടായിരുന്നു.

## മീഖായാവ് ആഹാബുരാജാവിന് മുന്നറിയിപ്പു നൽകുന്നു

18 യെഹോശാഫാത്തിന് ധാരാളം സമ്പ
ത്തും കീർത്തിയുമുണ്ടായി. വിവാഹത്തി
ലൂടെ അദ്ദേഹം ആഹാബുരാജാവുമായി ഒരു
കരാറുണ്ടാക്കി. 2ഏതാനും വർഷങ്ങൾക്കു ശേഷം
യെഹോശാഫാത്ത്, ശമര്യാപട്ടണത്തിൽ ആ
ഹാബുരാജാവിനെ സന്ദർശിച്ചു. ആഹാബ് ധാ
രാളം ആടുകളെയും പശുക്കളെയും യെഹോശാ
ഫാത്തിനും അയാളോടൊപ്പം വന്നവർക്കുമായി
അറുത്തു. രാമോത്ത്-ഗിലെയാദുപട്ടണം ആക്ര
മിക്കാൻ യെഹോശാഫാത്തിനെ ആഹാബ്
പ്രേരിപ്പിച്ചു. 3ആഹാബ് യെഹോശാഫാത്തി
നോടു പറഞ്ഞു, “രാമോത്ത്-ഗിലെയാദ് ആക്ര
മിക്കാൻ താങ്കൾ എന്നോടൊപ്പം വരുന്നോ?”
ആഹാബ് യിസ്രായേൽരാജാവും യെഹോശാ
ഫാത്ത് യെഹൂദയിലെ രാജാവുമായിരുന്നു. യെ
ഹോശാഫാത്ത് ആഹാബിനോടു മറുപടി പറ
ഞ്ഞു, “ഞാൻ അങ്ങയെപ്പോലെയും എന്റെ
ജനങ്ങൾ അങ്ങയുടെ ജനങ്ങളെപ്പോലെയു
മാണ്. ഞങ്ങൾ അങ്ങയോടൊപ്പം യുദ്ധത്തിൽ
ചേരാം.” 4യെഹോശാഫാത്ത് ആഹാബിനോടു
തുടർന്നു പറഞ്ഞു, “എന്നാൽ നമുക്കാദ്യം
യഹോവയുടെ സന്ദേശം തേടാം.”

5അതിനാൽ ആഹാബുരാജാവ് നാനൂറു പ്ര
വാചകരെ വിളിച്ചുകൂട്ടി. ആഹാബ് അവരോടു
ചോദിച്ചു, “ഞങ്ങൾ രാമോത്ത് -ഗിലെയാദുപട്ട
ണത്തിനെതിരെ യുദ്ധത്തിനു പോകണമോ വേ
ണ്ടയോ?” പ്രവാചകർ ആഹാബിനോടു മറുപ
ടിപറഞ്ഞു, “രാമോത്ത്-ഗിലെയാദിനെ തോല്പി
ക്കാൻ ദൈവം നിങ്ങളെ അനുവദിക്കുമെന്നതി
നാൽ യുദ്ധത്തിനു പൊയ്ക്കൊള്ളൂ.”

6എന്നാൽ യെഹോശാഫാത്തു പറഞ്ഞു, “യ
ഹോവയുടെ പ്രവാചകരിലാരെങ്കിലും ഇതിലു
ണ്ടോ? യഹോവയുടെ പ്രവാചകരിലൊരാളി
ലൂടെയാണ് നാം യഹോവയോടു ആരായേ
ണ്ടത്.”

7അപ്പോൾ ആഹാബുരാജാവ് യെഹോശാ
ഫാത്തിനോടുപറഞ്ഞു, “ഒരാളുണ്ടിവിടെ. നമു
ക്ക് അവനിലൂടെ യഹോവയോടു ചോദിക്കാം.
എനിക്കയാളോടു വെറുപ്പാണ്. കാരണം,
എന്നെപ്പറ്റി നല്ല സന്ദേശങ്ങളൊന്നും യഹോവ
യിൽ നിന്ന് അയാൾ കൊണ്ടുവന്നിട്ടില്ല. എനി
ക്കായി എപ്പോഴും ദുഷിച്ചസന്ദേശങ്ങൾ ആണ്
അയാൾ കൊണ്ടുവരുന്നത്. യിമ്ളയുടെ പുത്ര
നായ മീഖായാവാണയാൾ.” എന്നാൽ യെഹോ
ശാഫാത്തു പറഞ്ഞു, “ആഹാബ്, അങ്ങ് അങ്ങ
നെ പറയരുത്!”

8അനന്തരം ആഹാബ് തന്റെ ഉദ്യോഗസ്ഥന്മാ
രിലൊരാളെ വിളിച്ചു പറഞ്ഞു, “യിമ്ളയുടെ
പുത്രനായ മീഖായാവിനെ ഇങ്ങോട്ടു വിളിച്ചു
കൊണ്ടുവരിക.”

9യിസ്രായേൽരാജാവായ ആഹാബും യെഹൂ
ദയിലെ രാജാവായ യെഹോശാഫാത്തും തങ്ങ
ളുടെ അംഗവസ്ത്രങ്ങൾ ധരിച്ചിരുന്നു. ശമര്യാന
ഗരത്തിന്റെ മുൻകവാടത്തിനരികിലുള്ള മെതി
ക്കളത്തിൽ തങ്ങളുടെ സിംഹാസനത്തിന്മേലാ
യിരുന്നു ആഹാബും യെഹോശാഫാത്തും ഇരു
ന്നിരുന്നത്. ഇരുരാജാക്കന്മാരുടെയും മുമ്പിൽ നാ
നൂറുപ്രവാചകർ തങ്ങളുടെ സന്ദേശങ്ങൾ പറ
ഞ്ഞുകൊണ്ടിരുന്നു. 10കെനയനാ എന്നൊരാളു
ടെപുത്രനായിരുന്നു സിദെക്കീയാവ്. സിദെക്കീ
യാവ് ഏതാനും ഇരുമ്പു കൊമ്പുകളുണ്ടാക്കിയി
രുന്നു. സിദെക്കീയാവുപറഞ്ഞു, “യഹോവ പറ
യുന്നത് ഇങ്ങനെയാണ്: ‘അരാമ്യൻജനത മുഴു
വൻനശിക്കുംവരെ നിങ്ങൾ അവരെ കുത്തി
ക്കൊല്ലാൻ ഈ ഇരുമ്പുകൊമ്പുകൾ ഉപയോ
ഗിക്കും.’”

11എല്ലാപ്രവാചകരും അതുതന്നെ പറഞ്ഞു.
അവർപറഞ്ഞു, “രാമോത്ത് ഗിലെയാദുപട്ടണ
ത്തിലേക്കുപോവുക. നിങ്ങൾക്കുവിജയം നിശ്ച
യം. അരാമ്യരെ തോല്പിക്കാൻ യഹോവ രാജാവി
നെ അനുവദിക്കും.”

12മീഖായാവിനെ കൊണ്ടുവരാൻപോയ ദൂത
ൻ അയാളോടു പറഞ്ഞു, “മീഖായാവേ, എല്ലാ
പ്രവാചകരും ഒന്നുതന്നെ പറയുന്നു. രാജാ
വിനു വിജയമുണ്ടാകുമെന്നാണ് അവർ പറയു
ന്നത്. അതിനാൽ അവർ പറയുന്നതുപോലെ
പറയണം. അങ്ങും നല്ലതു തന്നെ പറയണം.”

13എന്നാൽ മീഖായാവുപറഞ്ഞു, “ജീവിക്കു
ന്ന യഹോവയാണെ സത്യം എന്റെ ദൈവം
പറയുന്നതേ ഞാൻ പറയൂ.”

14അനന്തരം മീഖായാവ് ആഹാബുരാജാവി
ന്റെയടുത്തേക്കു വന്നു. രാജാവ് അയാളോടു
ചോദിച്ചു, “മീഖായാവേ, യുദ്ധംചെയ്യാൻ ഞ
ങ്ങൾ രാമോത്ത് ഗിലെയാദിലേക്കു പോക
ണോ?” മീഖായാവ് മറുപടി പറഞ്ഞു, “പോയി
ആക്രമിക്കുക. അവരെ തോല്പിക്കാൻ ദൈവം
നിങ്ങളെ അനുവദിക്കും.” 15ആഹാബുരാജാവ്
മീഖായാവിനോടു പറഞ്ഞു, “യഹോവയുടെ
നാമത്തിൽ സത്യം മാത്രമേ പറയാവൂ എന്ന്
പലവട്ടം ഞാൻ താങ്കളെക്കൊണ്ട് സത്യം ചെയ്യി
ച്ചിട്ടുണ്ട്!”

16അപ്പോൾ മീഖായാവു പറഞ്ഞു, “യിസ്രാ
യേൽജനത മുഴുവൻ ഇടയനില്ലാത്ത ആട്ടിൻ
പറ്റംപോലെ മലകളിൽ ചിതറിക്കിടക്കുന്നതു
ഞാൻകണ്ടു. യഹോവ പറഞ്ഞു, ‘അവർക്ക് നാ
ഥനില്ല. ഓരോരുത്തരും സുരക്ഷിതരായി വീടു
കളിലേക്കുപോകട്ടെ!’” 17യിസ്രായേൽരാജാവാ

യ ആഹാബ് യെഹോശാഫാത്തിനോടു പറ
ഞ്ഞു, “എന്നെപ്പറ്റി യഹോവയിൽനിന്നും നല്ല
സന്ദേശങ്ങളൊന്നും മീഖായാവ് കൊണ്ടു വരി
ല്ലെന്ന് ഞാൻ നിങ്ങളോടു പറഞ്ഞു! എന്നെപ്പറ്റി
മോശപ്പെട്ട സന്ദേശങ്ങളെ അയാൾക്കുള്ളൂ!”

18മീഖായാവു പറഞ്ഞു, “യഹോവയുടെ സ
ന്ദേശംകേട്ടാലും: യഹോവതൻെറ സിംഹാസന
ത്തിലിരിക്കുന്നത് ഞാൻ കണ്ടു. സ്വർഗ്ഗത്തി
ൻെറ മുഴുവൻ സൈന്യവും അവൻെറ പാർശ്വ
ങ്ങളിൽ നിൽക്കുന്നു. 19യഹോവ ചോദിച്ചു,
‘യിസ്രായേൽരാജാവായ ആഹാബിനെചതിച്ച്
രാമോത്ത് ഗിലെയാദിലേക്കയച്ച് അവിടെവച്ച്
അയാൾയുദ്ധത്തിൽ കൊല്ലപ്പെടാൻ ഇടയാ
ക്കാൻ ആരുണ്ട്?’ യഹോവയ്ക്കു ചുറ്റുംകൂടി
നിന്നവർ പലപല അഭിപ്രായങ്ങൾ പറഞ്ഞു.
20അനന്തരം ഒരാത്മാവു വന്ന് യഹോവയുടെ
മുമ്പിൽനിന്നു. ആ ആത്മാവു പറഞ്ഞു, ‘ആഹാ
ബിനെ ഞാൻകുടുക്കാം.’ യഹോവ ആ ആത്മാ
വിനോടു ചോദിച്ചു, ‘എങ്ങനെ?’ 21ആ ആത്മാ
വ് മറുപടി പറഞ്ഞു, ‘ഞാൻ പോയി ആഹാ
ബിൻെറ പ്രവാചകരുടെ വായിൽ നുണ പറയി
ക്കുന്ന ആത്മാവായികൂടാം.’ യഹോവ പറഞ്ഞു,
‘ആഹാബിനെ കുടുക്കുന്നതിൽ നീ വിജയിക്കും.
അതിനാൽ ചെന്ന് അങ്ങനെ ചെയ്യുക.’

22“നോക്കൂ ആഹാബ്,നുണ പറയുന്ന ഒരു
ആത്മാവിനെ യഹോവ അങ്ങയുടെ പ്രവാച
കരുടെ വായിൽ ഇരുത്തിയിരിക്കുന്നു. നിനക്ക്
ദുരിതമുണ്ടാകുമെന്ന് യഹോവ പറഞ്ഞിരി
ക്കുന്നു.”

23അപ്പോൾ കെനയനയുടെ പുത്രനായ സി
ദെക്കീയാവ്വന്ന് മീഖായാവിൻെറ മുഖത്ത് അ
ടിച്ചു. സിദെക്കീയാവു പറഞ്ഞു, “മീഖയാവേ,
നിന്നോടു സംസാരിക്കാൻവന്ന യഹോവയു
ടെ ആത്മാവ് എന്നെവിട്ടു ഏതുവഴിക്കാണു
പോയത്?” 24മീഖായാവ് മറുപടിപറഞ്ഞു, “സി
ദെക്കീയാവേ, ഒരു ഉള്ളറയിൽ ഒളിച്ചിരിക്കാൻ
പോകുന്ന ദിവസം നീ അത് കണ്ടെത്തും.”

25അപ്പോൾ ആഹാബുരാജാവു പറഞ്ഞു, “മീ
ഖായാവിനെ നഗരഭരണാധിപനായ ആമോ
ൻെറയും രാജപുത്രനായ യോവാശിൻെറയും
അടുത്തേക്കുവിടുക. 26ആമോനോടും യോവാ
ശിനോടും ഇങ്ങനെ പറയുക, ‘രാജാവു പറയു
ന്നതിങ്ങനെയാണ്: മീഖായാവിനെ തുറങ്കിലട
യ്ക്കുക. ഞാൻ യുദ്ധത്തിൽനിന്നും തിരികെ
വരുംവരെ അവന് അപ്പവും വെള്ളവുമല്ലാതെ
ഒന്നും തിന്നാൻകൊടുക്കരുത്.’” 27മീഖായാവ് മറു
പടിപറഞ്ഞു, “ആഹാബേ, നീ യുദ്ധത്തിൽ
നിന്നും തിരിച്ചുവരികയാണെങ്കിൽ യഹോവ
എന്നിലൂടെ സംസാരിച്ചിട്ടില്ല. നിങ്ങളെല്ലാവ
രും എൻെറ വാക്കുകൾ കേൾക്കുകയും ഓർമ്മി
ക്കുകയും ചെയ്യുക!”

### രാമോത്ത് ഗിലെയാദിൽ ആഹാബ് കൊല്ലപ്പെടുന്നു

28അങ്ങനെ, യിസ്രായേൽരാജാവായ ആഹാ
ബും യെഹൂദാരാജാവായ യെഹോശാഫാത്തും
രാമോത്ത് ഗിലെയാദുപട്ടണം ആക്രമിച്ചു. 29ആ
ഹാബുരാജാവ് യെഹോശാഫാത്തിനോടു പറ
ഞ്ഞു, “യുദ്ധത്തിനു പോവുംമുമ്പ് ഞാൻ പ്ര
ച്ഛന്നവേഷം ധരിക്കും. എന്നാൽ താങ്കൾ സ്വ
ന്തംമേലങ്കിതന്നെ ധരിക്കുക.” അതിനാൽ യി
സ്രായേൽരാജാവായ ആഹാബ് വേഷപ്രച്ഛ
ന്നനാവുകയും ഇരുരാജാക്കന്മാരും യുദ്ധത്തിനു
പുറപ്പെടുകയും ചെയ്തു.

30അരാമിലെ രാജാവ് തൻെറ തേരാളികൾക്ക്
ഒരുത്തരവു നൽകി. അദ്ദേഹം അവരോടു പറ
ഞ്ഞു, “അവർ പ്രമാണികളോ അല്ലാത്തവരോ
ആകട്ടെ, ഒരാളുമായും യുദ്ധം ചെയ്യരുത്.
എന്നാൽ യിസ്രായേൽ രാജാവായ ആഹാബി
നോടു യുദ്ധം ചെയ്യുക. ”31യെഹോശാഫാ
ത്തിനെ കണ്ട തേരാളികൾ കരുതി, “ഇദ്ദേഹമാ
യിരിക്കും യിസ്രായേൽരാജാവായ ആഹാബ്!”
അവർ യെഹോശാഫാത്തിനെ ആക്രമിക്കാൻ
തിരിഞ്ഞു. എന്നാൽ യെഹോശാഫാത്ത് അലറി
വിളിക്കുകയും യഹോവ അയാളെ സഹായിക്കു
കയും ചെയ്തു. ദൈവം തേരാളികളെ യെഹോ
ശാഫാത്തിൽനിന്നും തിരിച്ചു വിട്ടു. 32യെഹോ
ശാഫാത്ത് യിസ്രായേൽ രാജാവല്ലെന്നു മനസ്സി
ലാക്കിയതോടെ അവർ അയാളെ പിന്തുടരു
ന്നതു നിർത്തി.

33എന്നാൽ ഒരു ഭടൻ തൻെറ വില്ലിൽനിന്നും
ഒരമ്പ് അലക്ഷ്യമായി എയ്തു. ആ അമ്പ് യി
സ്രായേൽ രാജാവായ ആഹാബിനുമേൽ തറ
ച്ചു. അത് ആഹാബിൻെറമേൽ കവചമില്ലാത്ത
ഒരു ഭാഗത്താണ്തറച്ചത്. ആഹാബ് തൻെറ തേ
രാളിയോടുപറഞ്ഞു, “എനിക്കു മുറിവേറ്റിരിക്കു
ന്നു. തേര് തിരിച്ചു വിടുക!” 34അന്നത്തെ യുദ്ധം
ഭീകരമായി. ആഹാബ് സായാഹ്നംവരെ തൻെറ
തേരിൽതങ്ങി അരാമ്യർക്കുനേരെ നിന്നു. സൂര്യാ
സ്തമയവേളയിൽ അയാൾ മരിച്ചു.

19 യെഹൂദാരാജാവായ യെഹോശാഫാത്ത്
യെരൂശലേമിലുള്ള തൻെറ വസതിയിൽ
സുരക്ഷിതനായി തിരിച്ചെത്തി. 2പ്രവാചകനാ
യ യേഹൂ യെഹോശാഫാത്തിനെ കാണാൻ
പുറപ്പെട്ടു. ഹനാനി എന്നായിരുന്നു യേഹൂവി
ൻെറ പിതാവിൻെറ പേര്. യേഹൂ യെഹോശാ
ഫാത്ത്രാജാവിനോടു പറഞ്ഞു, “അങ്ങ് എന്തി
നാണ് ദുഷ്ടരെ സഹായിക്കുന്നത്? യഹോവ
വെറുക്കുന്നവരെ അങ്ങെന്തിനാണ് സ്നേഹി
ക്കുന്നത്. യഹോവ അങ്ങയോടു കോപാകുല
നാകാൻ കാരണം അതാണ്. 3എന്നാൽ നിൻെറ
ജീവിതത്തിൽ ചില നന്മകളുണ്ട്. നീ ഈ രാജ്യ
ത്തുനിന്നും അശേരാതൂണുകൾ മുറിച്ചുനീക്കു
കയും മനസ്സിലും ആത്മാവിലും ദൈവത്തെ
പിന്തുടരാൻ നിശ്ചയിക്കുകയും ചെയ്തു.”

### യെഹോശാഫാത്ത് ന്യായാധിപന്മാരെ തെരഞ്ഞെടുക്കുന്നു

4യെഹോശാഫാത്ത് യെരൂശലേമിൽ വസി
ച്ചു. ബേർശേബപട്ടണം മുതൽ എഫ്രയീം കു
ന്നിൻപ്രദേശംവരെയുള്ള പ്രദേശത്തെ ജനത്തെ
ദൈവത്തിങ്കലേക്കു കൊണ്ടുവരുവാൻ അയാൾ
പുറപ്പെട്ടു. യെഹോശാഫാത്ത് അവരെ തങ്ങളു
ടെപൂർവ്വികരുടെ ദൈവമാകുന്ന യഹോവയിങ്ക
ലേക്കു തിരികെ കൊണ്ടുവന്നു. 5യെഹോശാ
ഫാത്ത് യെഹൂദയിൽ ന്യായാധിപന്മാരെ തെര
ഞ്ഞെടുത്തു. യെഹൂദയിലെ ഓരോകോട്ടയി
ലേക്കും അദ്ദേഹം ന്യായാധിപന്മാരെ തെര
ഞ്ഞെടുത്തു. 6യെഹോശാഫാത്ത് ആ ന്യായാ
ധിപന്മാരോടു പറഞ്ഞു, “നിങ്ങൾ യഹോവ
യ്ക്കു വേണ്ടിയാണ് ന്യായവിധിനടത്തുന്നത്.
ജനങ്ങൾക്കുവേണ്ടിയല്ല. അതിനാൽ നിങ്ങളുടെ
പ്രവൃത്തികളിൽ അതീവശ്രദ്ധ പുലർത്തുക.
നിങ്ങളൊരു തീരുമാനമെടുക്കുമ്പോൾ യഹോവ
നിങ്ങളോടൊപ്പം ഉണ്ടായിരിക്കും. 7നിങ്ങളോ
രോരുത്തരും യഹോവയെ ഭയക്കണം. നമ്മുടെ
ദൈവമാകുന്ന യഹോവ നീതിമാനായതിനാൽ
നിങ്ങളുടെ പ്രവൃത്തികളിൽ ശ്രദ്ധാലുക്കളായി

രിക്കുക. യഹോവ ആരെയും മറ്റൊരാളെക്കാൾ
വലിയവനായി പരിഗണിക്കില്ല. തൻെറ ന്യായ
വിധി മാറ്റുവാൻ അവൻ പണം വാങ്ങുകയു
മില്ല.”
8യെരൂശലേമിൽ യെഹോശാഫാത്ത് ഏതാ
നും ലേവ്യരേയും പുരോഹിതരേയും യിസ്രാ
യേൽ കുടുംബനാഥന്മാരെയും ന്യായാധിപ
ന്മാരായി തെരഞ്ഞെടുത്തു. യെരൂശലേമിലെ
ജനങ്ങൾക്കിടയിലെ പ്രശ്നങ്ങൾ അവർ
യഹോവയുടെ നിയമങ്ങൾക്കനുസരിച്ച് പരി
ഹരിച്ചു. 9യെഹോശാഫാത്ത് അവർക്കു കല്പ
നകൾ നൽകി. യെഹോശാഫാത്ത് പറഞ്ഞു,
“നിങ്ങൾ അതീവ വിശ്വാസത്തോടെ സേവിക്ക
ണം. നിങ്ങൾ യഹോവയെ ഭയപ്പെടണം.
10വധം, നിയമം, ഉത്തരവ്, ഭരണം, മറ്റുനിയമ
ങ്ങൾ എന്നിവയെപ്പറ്റിയൊക്കെയുള്ള വ്യവഹാ
രങ്ങൾ നിങ്ങൾക്കു മുമ്പിൽ വന്നേക്കാം. നഗര
ത്തിൽ വസിക്കുന്ന നിങ്ങളുടെ സഹോദരന്മാ
രിൽ നിന്നായിരിക്കാം ഈ പ്രശ്നങ്ങളുദിക്കുക.
ഈ വ്യവഹാരങ്ങളിലൊക്കെ നിങ്ങളുടെ നിർ
ദ്ദേശങ്ങളെ പിന്തുടരാൻ നിങ്ങൾ ജനങ്ങളെ
താക്കീതുചെയ്യണം. അല്ലാത്തപക്ഷം അവർ
യഹോവയുടെ മുമ്പിൽ അപരാധികളാകും.
വിശ്വാസപൂർവ്വമല്ല നിങ്ങൾ സേവിക്കുന്നതെ
ങ്കിൽ യഹോവയുടെ കോപം നിങ്ങൾക്കും
സഹോദരന്മാർക്കുമെതിരെ തിരിയും. ഇങ്ങനെ
ചെയ്താൽ നിങ്ങൾ കുറ്റക്കാരാവുകയില്ല. 11അ
മാര്യാവ് ആണ് മുഖ്യപുരോഹിതൻ. യഹോ
വയെ സംബന്ധിച്ചുള്ള എല്ലാ കാര്യങ്ങൾക്കും
നിന്നെക്കാൾ മേലെ അയാളായിരിക്കും. രാജാ
വുമായുള്ള എല്ലാക്കാര്യങ്ങളുടെയും ചുമതല
ക്കാരൻ സെബദ്യാവുമായിരിക്കും. യിശ്മായേൽ
എന്നാണ് സെബാദ്യാവിൻെറ പിതാവിൻെറ
പേര്. യെഹൂദാഗോത്രത്തിലെ ഒരു നേതാവാണ്
സെബാദ്യാവ്. നിങ്ങളുടെ തീരുമാനങ്ങൾ നിർ
വ്വഹിക്കുന്ന ഉദ്യോഗസ്ഥന്മാരായി ലേവ്യർ
സേവിക്കും. നിങ്ങളുടെ പ്രവൃത്തികളിലെല്ലാം
ധൈര്യത്തോടെയിരിക്കുക. നന്മനിറഞ്ഞ പ്രവൃ
ത്തികൾ ചെയ്യുന്നവർക്ക് യഹോവ കൂട്ടാ
യിരിക്കട്ടെ.”

### യെഹോശാഫാത്ത് യുദ്ധം നേരിടുന്നു

20 പിൽക്കാലത്ത് മോവാബ്യരും അമ്മോന്യ
രും ഏതാനും മെയൂന്യരും യെഹോശാ
ഫാത്തിനോടു യുദ്ധത്തിനുവന്നു. 2ചിലർ വന്ന്
യെഹോശാഫാത്തിനോടു പറഞ്ഞു, “എദോമി
ൽനിന്നും അങ്ങയ്ക്കെതിരെ ഒരുവലിയ സൈ
ന്യം വരുന്നുണ്ട്. ചാവുകടലിൻെറ മറുകരയിൽ
നിന്നാണവരുടെവരവ്. ഇപ്പോൾത്തന്നെ അവർ
എൻ-ഗെദി എന്നും അറിയപ്പെടുന്ന ഹസാ
സോൻ-താമാരിൽ ഉണ്ട്!” 3യെഹോ ശാഫാത്ത്
ഭയന്നു. എന്താണു ചെയ്യേണ്ടതെന്ന് യഹോവ
യോടു ചോദിക്കാൻ അദ്ദേഹം തീരുമാനിച്ചു.
യെഹൂദയിലുള്ള എല്ലാവർക്കും അദ്ദേഹം ഒരു
ഉപവാസ സമയം പ്രഖ്യാപിച്ചു. 4യഹോവ
യിൽനിന്നും സഹായംതേടി യെഹൂദക്കാർ
ഒത്തുകൂടി. യെഹൂദയിലെ എല്ലാ പട്ടണങ്ങളിൽ
നിന്നും അവർ യഹോവയുടെ സഹായം തേടി
വന്നു.
5യെഹോശാഫാത്ത് പുതിയ മുറ്റത്തിനുമു
മ്പിൽ യഹോവയുടെ ആലയത്തിലായിരുന്നു.
യെഹൂദയിൽനിന്നും യെരൂശലേമിൽനിന്നുമു
ള്ളവരുടെ യോഗത്തിൽ അദ്ദേഹം എഴുന്നേറ്റുനി
ന്നു. 6അദ്ദേഹം പറഞ്ഞു,
“ഞങ്ങളുടെ പൂർവ്വികന്മാരുടെ ദൈവമാകു
ന്നയഹോവേ, അങ്ങ് സ്വർഗ്ഗത്തിലെ ദൈവമാ
കുന്നു! എല്ലാ രാജ്യങ്ങൾക്കുംമേൽ അങ്ങു ഭരണം
നടത്തുന്നു! അങ്ങയ്ക്കു കരുത്തും ശക്തിയുമുണ്ട്!
ആർക്കും അങ്ങയ്ക്ക് എതിരുനിൽക്കാനാവില്ല!
7നീയാകുന്നു ഞങ്ങളുടെ ദൈവം! ഈ ദേശത്തു
വസിച്ചിരുന്നവരെ അങ്ങ്പുറത്താക്കി. അങ്ങ
യുടെ ജനതയായ യിസ്രായേലുകാർക്കു മുമ്പി
ൽവച്ചാണ് അങ്ങ് അതുചെയ്തത്. ഈ ദേശം
അങ്ങ് അബ്രാഹാമിൻെറ പിൻഗാമികൾക്ക് എ
ന്നെന്നേക്കുമായി നൽകി. അബ്രാഹാം അങ്ങയു
ടെ സുഹൃത്തായിരുന്നു. 8അബ്രാഹാമിൻെറ പി
ൻഗാമികൾ ഇവിടെ വസിക്കുകയും അങ്ങ
യുടെ നാമത്തിൽ ഒരു ആലയം പണിയുകയും
ചെയ്തു. 9അവർ പറഞ്ഞു, ‘ഞങ്ങൾക്ക് ദുരിത
ങ്ങളുണ്ടാകുമ്പോൾ-വാളും ശിക്ഷയും രോഗവും
ക്ഷാമവും ഉണ്ടാകുമ്പോൾ ഈ ആലയത്തിനു
മുമ്പിലും അങ്ങയുടെ മുമ്പിലും ഞങ്ങൾ വന്നു
നിൽക്കും. ഈ ആലയത്തിന്മേൽ അങ്ങയുടെ
നാമമുണ്ട്. ഞങ്ങൾ ദുരിത്തിലാവുമ്പോൾ
ഞങ്ങളങ്ങയോടു നിലവിളിക്കും. അപ്പോൾ
അങ്ങ് അതു കേൾക്കുകയും ഞങ്ങളെ രക്ഷിക്കുക
യും ചെയ്യും.’
10“എന്നാൽ ഇപ്പോളിതാ അമ്മോന്യരും മോ
വാബ്യരും സേയീർപർവ്വതക്കാരും! യിസ്രായേ
ൽജനത ഈജിപ്തിൽനിന്നും വന്നപ്പോൾ ഇവ
രെ ആക്രമിക്കാൻ അങ്ങ് യിസ്രായേൽജനതയെ
അനുവദിച്ചില്ല. അതിനാൽ യിസ്രായേൽജനത
അവരെ അക്രമിക്കാതെ തിരിഞ്ഞുപോയി. 11എ
ന്നാൽ അവരെ നശിപ്പിക്കാതെ പോന്നതിന്
അവർ ഞങ്ങൾക്കുതരുന്നപ്രതിഫലം കണ്ടാലും!
ഞങ്ങളെ ഇവിടെനിന്നും ഓടിക്കാനാണ് അവ
രുടെ വരവ്. അങ്ങാണ് ഞങ്ങൾക്ക് ഈ ദേശം
തന്നത്. 12ഞങ്ങളുടെ ദൈവമേ, അവരെ
ശിക്ഷിച്ചാലും! ഞങ്ങൾക്കെതിരെ വരുന്ന ഈ
വലിയ പടയെ നേരിടാൻ ഞങ്ങൾക്കു കരു
ത്തില്ല! എന്താണു ചെയ്യേണ്ടതെന്ന് ഞങ്ങൾക്ക
റിയില്ല! അതിനാലാണ് ഞങ്ങൾ സഹായ
ത്തിന് അങ്ങയെ നോക്കുന്നത്!”
13യെഹൂദക്കാർ മുഴുവൻ യഹോവയ്ക്കുമു
മ്പിൽ തങ്ങളുടെ പിഞ്ചുപൈതങ്ങൾ, ഭാര്യമാർ,
കുട്ടികൾ എന്നിവരെയും കൂട്ടി നിന്നു.
14അനന്തരം യഹോവയുടെ ആത്മാവ് യഹ
സീയേലിൽവന്നു. സെഖര്യാവിൻെറ പുത്രനാ
യിരുന്നു യഹസീയേൽ. ബെനായാവിൻെറ പു
ത്രനായിരുന്നു സെഖര്യാവ്. ബെനായാവ് യെ
യീയേലിൻെറപുത്രനും. യെയീയേൽ മത്ഥന്യാ
വിൻെറപുത്രൻ. യഹസീയേൽ ഒരു ലേവ്യനും
ആസാഫിൻെറ പിൻഗാമിയുമായിരുന്നു. സ
മ്മേളനത്തിൻെറ മദ്ധ്യത്തിൽ, 15യഹസിയേൽ
പറഞ്ഞു, “യെഹോശാഫാത്ത് രാജാവേ, യെ
ഹൂദക്കാരേ, യെരൂശലേംകാരേ, നിങ്ങൾ എന്നെ
ശ്രവിച്ചാലും! യഹോവ നിങ്ങളോടിങ്ങനെ പ
റയുന്നു: ‘ഈ വലിയ സൈന്യത്തെച്ചൊല്ലി ഭ
യപ്പെടേണ്ട. എന്തെന്നാൽ യുദ്ധം നിങ്ങളുടെ
യുദ്ധമല്ല. ഇതു ദൈവത്തിൻെറ യുദ്ധമാകുന്നു!
16നാളെ, അവരോടു യുദ്ധത്തിനു പോവുക.
സീസ് ചുരത്തിലൂടെ അവർ കയറിവരും. യെരൂ
വേൽമരുഭൂമിയുടെ മറുകരയിൽ താഴ്വരയുടെ
അവസാനത്തിൽവച്ച് നിങ്ങൾ അവരെ കണ്ടു
മുട്ടും. 17ഈ യുദ്ധത്തിൽ നിങ്ങൾ പൊരുതേണ്ട
തില്ല. നിങ്ങളുടെ സ്ഥാനങ്ങളിൽ ഉറച്ചു നിൽ
ക്കുക. യഹോവ നിങ്ങളെ രക്ഷിക്കുന്നത്
നിങ്ങൾ കാണും. യെഹൂദയേ, യെരൂശലേമേ,

ഭയപ്പെടേണ്ട! വിഷമിക്കരുത്! യഹോവ നിങ്ങ
ളോടൊപ്പമുണ്ട്. അതിനാൽ നാളെ അവർക്കെ
തിരെ പുറപ്പെടുക.'"
18യെഹോശാഫാത്ത് വീണ് നമസ്കരിച്ചു.
യെഹൂദയിലെ മുഴുവൻ ജനതയും യെരൂശലേ
മിൽ വസിക്കുന്നവരും യഹോവയ്ക്കു മുമ്പിൽ
നമസ്കരിച്ചു. അവരെല്ലാം യഹോവയെ ആ
രാധിക്കുകയും ചെയ്തു. 19യിസ്രായേലിന്റെ
ദൈവമാകുന്ന യഹോവയെ സ്തുതിക്കാൻ കെ
ഹാത്യകുടുംബത്തിൽനിന്നുള്ള ലേവ്യരും കോര
ഹിന്റെ കുടുംബക്കാരും എഴുന്നേറ്റുനിന്നു. യ
ഹോവയെ സ്തുതിക്കുമ്പോൾ അവരുടെ
ശബ്ദം വളരെ ഉച്ചത്തിലായിരുന്നു.
20യെഹോശാഫാത്തിന്റെസൈന്യം അതി
രാവിലെതന്നെ തെക്കോവായിലെ മരുഭൂമിയി
ലേക്കു പുറപ്പെട്ടു. അവർ പുറപ്പെട്ടു തുടങ്ങിയ
പ്പോൾ യെഹോശാഫാത്ത് വന്നുപറഞ്ഞു, "യെ
ഹൂദക്കാരും യെരൂശലേംകാരും എന്നെ ശ്രവിക്കു
ക. നിങ്ങളുടെ ദൈവമാകുന്ന യഹോവയിൽ
വിശ്വസിക്കുക. അപ്പോൾ നിങ്ങൾക്കു കരുത്തു
ണ്ടാകും. യഹോവയുടെ പ്രവാചകരിൽ വിശ്വ
സിക്കുക. നിങ്ങൾ വിജയം വരിക്കും!"
21യെഹോശാഫാത്ത് ജനങ്ങളുടെ ഉപദേശം
ശ്രദ്ധിച്ചു. അനന്തരം അയാൾ യഹോവയുടെ
ഗായകരെ തെരഞ്ഞെടുത്തു. യഹോവയെ വാ
ഴ്ത്തുന്നതിനാണ് ആ ഗായകർ തെരഞ്ഞെടു
ക്കപ്പെട്ടത്. കാരണം അവൻ വിശുദ്ധനും അത്ഭു
തപ്രഭാവനുമാകുന്നു. അവർ സൈന്യത്തിനു
മുമ്പേനടന്ന് യഹോവയെ സ്തുതിച്ചു. ഈ
ഗായകർ ഇങ്ങനെ പാടി, "യഹോവയ്ക്കു നന്ദി
പറയുവിൻ എന്തുകൊണ്ടെന്നാൽ അവന്റെ
സ്നേഹം നിത്യമാകുന്നു!"
22അവർ പാടുവാനും യഹോവയെ സ്തുതി
ക്കുവാനും ആരംഭിച്ചപ്പോൾ യഹോവ, അമ്മോ
ന്യർക്കും മോവാബ്യർക്കും സേയീർപർവ്വതക്കാർ
ക്കുംഎതിരെ കെണിയൊരുക്കി. യെഹൂദയെ അ
ക്രമിക്കാൻ വന്നവരായിരുന്നു അവർ. അവർ
പരാജയപ്പെട്ടു. 23അമ്മോന്യരും മോവാബ്യരും
സേയീർ പർവ്വതക്കാർക്കെതിരെ പോരാടാൻ
തുടങ്ങി. അമ്മോന്യരും മോവാബ്യരും സേയീർ
പർവ്വതക്കാരെ നശിപ്പിച്ചു. സേയീരുകാരെ
കൊന്നതിനുശേഷം അവർ പരസ്പരം കൊന്നു.
24യെഹൂദക്കാർ മരുഭൂമിയിലെ നിരീക്ഷണകേ
ന്ദ്രത്തിലെത്തി. അവർ ശത്രുവിന്റെ വലിയ
സൈന്യത്തെ നോക്കി. എന്നാൽ മൃതദേഹങ്ങൾ
നിലത്തുകിടക്കുന്നതേ അവർ കണ്ടുള്ളൂ. ഒരു
ത്തരും അവശേഷിച്ചിരുന്നില്ല. 25യെഹോശാ
ഫാത്തും സൈന്യവും മൃതദേഹങ്ങളിൽനിന്നും
വിലപിടിച്ച വസ്തുക്കൾ കവർന്നെടുക്കാൻ
വന്നു. ധാരാളം മൃഗങ്ങളും സമ്പത്തും വസ്ത്രങ്ങ
ളും വിലപിടിച്ചവസ്തുക്കളും അവർ കണ്ടു.
യെഹോശാഫാത്തും സൈന്യവും അവയെല്ലാം
കവർന്നെടുത്തു. യെഹോശാഫാത്തിനും സൈ
ന്യത്തിനും എടുക്കാവുന്നതിലുമധികമുണ്ടാ
യിരുന്നു ആ വസ്തുക്കൾ. അവയുടെ ആധിക്യം
മൂലം മൃതശരീരങ്ങളിൽനിന്നും അവ; കവർന്നെ
ടുക്കാൻ അവർക്ക് മൂന്നു ദിവസം വേണ്ടിവന്നു.
26നാലാം ദിവസം യെഹോശാഫാത്തും അയാളു
ടെസൈന്യവും ബെരാഖാ* താഴ്വരയിൽ സ
ന്ധിച്ചു. അവിടെവച്ച് അവർ യഹോവയെ
സ്തുതിച്ചു. അതിനാലാണ് ആ സ്ഥലം ഇന്നും
"ബെരാഖാ താഴ്വര" എന്നറിയപ്പെടുന്നത്.
27അനന്തരം യെഹോശാഫാത്ത് എല്ലാ യെ
ഹൂദക്കാരെയും യെരൂശലേംകാരെയും തിരികെ
യെരൂശലേമിലേക്കു നയിച്ചു. അവരുടെ ശത്രു
ക്കളെ നശിപ്പിച്ചുകൊണ്ട് യഹോവ അവർക്ക്
സന്തോഷമുണ്ടാക്കി.28വീണകൾ, കിന്നരങ്ങൾ,
കാഹളങ്ങൾ എന്നിവയുമായി അവർ യെരൂശ
ലേമിൽ യഹോവയുടെ ആലയത്തിലേക്കു
വന്നു.
29യിസ്രായേലിന്റെ ശത്രുക്കൾക്കെതിരെ യ
ഹോവ നടത്തിയ യുദ്ധത്തെപ്പറ്റി കേട്ടതിനാൽ
എല്ലാരാജ്യങ്ങളും യഹോവയെ ഭയന്നു. 30അതി
നാലാണ് യെഹോശാഫാത്തിന്റെ രാജ്യത്ത് സ
മാധനമുണ്ടായത്. യെഹോശാഫാത്തിന് ദേശ
ത്ത് എല്ലായിടവും ദൈവം സമാധാനം നൽകി.

## യെഹോശാഫാത്തിന്റെ ഭരണാവസാനം

31യെഹോശാഫാത്ത് യെഹൂദയിലായിരുന്നു
ഭരിച്ചിരുന്നത്. ഭരണമാരംഭിക്കുമ്പോൾ അദ്ദേഹ
ത്തിന് മുപ്പത്തഞ്ചുവയസ്സായിരുന്നു. ഇരുപത്ത
ഞ്ചു വർഷം അദ്ദേഹം ഭരണം നടത്തി. അസൂ
ബാ എന്നായിരുന്നു അദ്ദേഹത്തിന്റെ അമ്മയു
ടെ പേര്. ശിൽഹിയുടെ പുത്രിയായിരുന്നു
അസൂബാ. 32തന്റെ പിതാവായ ആസയെ
പ്പോലെ യെഹോശാഫാത്തും നേരായ വഴി
യിൽ ജീവിച്ചു. ആസയുടെ മാർഗ്ഗത്തിൽനിന്നും
യെഹോശാഫാത്ത് ഒട്ടും വ്യതിചലിച്ചില്ല.
യഹോവയുടെ ദൃഷ്ടിയിൽ നന്മയായതേ
യെഹോശാഫാത്ത് ചെയ്തിട്ടുള്ളൂ. 33എന്നാൽ
ഉന്നതസ്ഥലങ്ങൾ മാറ്റപ്പെട്ടിരുന്നില്ല. ജനങ്ങളാ
കട്ടെ തങ്ങളുടെ പൂർവ്വികരുടെ ദൈവത്തെ
പിന്തുടരുന്നതിന് മനസ്സു പൂർണ്ണമായും അർപ്പി
ച്ചിരുന്നുമില്ല.
34ആരംഭംമുതൽ അവസാനംവരെ യെഹോ
ശാഫാത്തിന്റെ എല്ലാപ്രവൃത്തികളും ഹനാനി
യുടെ പുത്രനായ യേഹൂവിന്റെ ഔദ്യോഗിക
രേഖകളിൽ എഴുതിയിട്ടുണ്ട്. അക്കാര്യങ്ങളെ
ല്ലാം 'യിസ്രായേൽ രാജാക്കന്മാരുടെ ചരിത്രം'
എന്ന ഗ്രന്ഥത്തിൽ പകർത്തിയിട്ടുമുണ്ട്.
35പിന്നീട്, യെഹൂദരാജാവായ യെഹോശാ
ഫാത്ത് യിസ്രായേൽ രാജാവായ അഹസ്യാവു
മായി ഒരു കരാറുണ്ടാക്കി. അഹസ്യാവ് ദുഷ്പ്ര
വൃത്തികൾചെയ്തു. 36തർശീശിലേക്കു പോകു
ന്നതിന് കപ്പലുകളുണ്ടാക്കുന്നതിന് യെഹോശാ
ഫാത്ത് അഹസ്യാവിനോടു ചേർന്നു. എസ്യോ
ൺ ഗേബെർപട്ടണത്തിലാണ് അവർ കപ്പലു
കളുണ്ടാക്കിയത്. 37അപ്പോൾ എലീയേസെർ
യെഹോശാഫാത്തിനെതിരെ പ്രവചിച്ചു. ദോ
ദാവ എന്നായിരുന്നു എലീയേസെരിന്റെ പി
താവിന്റെപേര്. മാരേശക്കാരനായിരുന്നു എലീ
യേസെർ. അയാൾപറഞ്ഞു, "അഹസ്യാവിനോ
ടു ചേർന്നതുകൊണ്ടാണ് യെഹോശാഫാത്തേ,
യഹോവ നിന്റെ പ്രവൃത്തികളെ തകർക്കുന്ന
ത്." കപ്പലുകൾ തകർന്നതിനാൽ യെഹോശാ
ഫാത്തിനും അഹസ്യാവിനും അവ തർശീശി
ലേക്കയയ്ക്കാൻ കഴിഞ്ഞില്ല.
21 പിന്നീട് യെഹോശാഫാത്ത് മരിക്കുകയും
തന്റെ പൂർവ്വികരോടൊപ്പം സംസ്കരി
ക്കപ്പെടുകയും ചെയ്തു. ദാവീദിന്റെ നഗര
ത്തിലാണദ്ദേഹം സംസ്കരിക്കപ്പെട്ടത്. യെഹോ
രാമായിരുന്നു യെഹോശാഫാത്തിന്റെ സ്ഥാന
ത്ത് പുതിയരാജാവായത്. യെഹോശാഫാത്തി
ന്റെ പുത്രനായിരുന്നു യെഹോരാം. 2അസര്യാ
വ്, യെഹീയേൽ, സെഖര്യാവ്, അസര്യാവ്,
മീഖായേൽ, ശെഫത്യാവ് എന്നിവരായിരുന്നു

**ബെരാഖാ** "അനുഗ്രഹം" എന്നോ "സ്തുതി" യെന്നോ- അർത്ഥം

യെഹോരാമിന്റെ സഹോദരന്മാർ. യെഹോശാ
ഫാത്തിന്റെ പുത്രന്മാരായിരുന്നു അവർ. യെ
ഹൂദയിലെ* രാജാവായിരുന്നു യെഹോശാഫാ
ത്ത്. 3യെഹോശാഫാത്ത് തന്റെ പുത്രന്മാർക്ക്
വെള്ളി, സ്വർണ്ണം, അമൂല്യവസ്തുക്കൾ എന്നി
വസമ്മാനമായി നൽകി. അദ്ദേഹം അവർക്ക്
യെഹൂദയിൽ ശക്തമായ കോട്ടകളും നൽകി.
പക്ഷേ യെഹോശാഫാത്ത് തന്റെ സിംഹാ
സനം നൽകിയത് യെഹോരാമിനാണ്. കാരണം
അയാളായിരുന്നു മൂത്തപുത്രൻ.

### യെഹോരാം യെഹൂദയിലെ രാജാവ്

4യെഹോരാം തന്റെ പിതാവിന്റെസാമ്രാ
ജ്യം ഏറ്റെടുത്ത് തന്റെ സിംഹാസനത്തെ ശക്ത
മാക്കി. അനന്തരം അയാൾ ഒരു വാളുകൊണ്ട്
തന്റെ സഹോദരന്മാരെയെല്ലാം വെട്ടിക്കൊന്നു.
ഏതാനും യിസ്രായേൽമൂപ്പന്മാരെയും അയാൾ
വധിച്ചു. 5ഭരണമാരംഭിക്കുമ്പോൾ യെഹോരാമി
ന് മുപ്പത്തിരണ്ടുവയസ്സായിരുന്നു പ്രായം. അ
യാൾ യെരൂശലേമിൽ എട്ടുവർഷം ഭരിച്ചു. 6യി
സ്രായേൽരാജാക്കന്മാരുടേതുപോലുള്ള ജീവിത
മായിരുന്നു അദ്ദേഹത്തിന്റേത്. ആഹാബിന്റെ
കുടുംബം ജീവിച്ചതുപോലെയായിരുന്നു അദ്ദേ
ഹം ജീവിച്ചത്. കാരണം, ആഹാബിന്റെപുത്രി
യെ ആണ് യെഹോരാം വിവാഹംകഴിച്ചത്. യ
ഹോവയുടെ ദൃഷ്ടിയിൽ ദുഷ്പ്രവൃത്തികളായ
വ അയാൾ ചെയ്യുകയുംചെയ്തു. 7താൻ ദാവീ
ദുമായുണ്ടാക്കിയ കരാറുമൂലം യഹോവ ദാവീ
ദിന്റെ കുടുംബത്തെ നശിപ്പിച്ചില്ല. ദാവീദിനും
അയാളുടെ പുത്രന്മാർക്കും വേണ്ടി ഒരു വിളക്ക്
താൻ നിത്യമായി തെളിയിക്കുമെന്ന് യഹോവ
വാഗ്ദാനം ചെയ്തിരുന്നു.
8യെഹോരാമിന്റെകാലത്ത് എദോം യെഹൂ
ദയുടെ പരമാധികാരത്തിൽനിന്നും വിട്ടുപോ
യി. എദോംകാർ തങ്ങൾക്ക് സ്വന്തം രാജാവിനെ
തെരഞ്ഞെടുത്തു. 9അതിനാൽ യെഹോരാം ത
ന്റെ എല്ലാ സൈന്യാധിപന്മാരും രഥങ്ങളു
മായി എദോമിലേക്ക് പുറപ്പെട്ടു. എദോമ്യ
സൈന്യം യെഹോരാമിനെയും രഥനായകരെ
യും വളഞ്ഞു. എന്നാൽ യെഹോരാം രാത്രിയിൽ
യുദ്ധം ചെയ്ത് രക്ഷപ്പെട്ടു. 10അന്നുമുതൽ ഇന്നു
വരേയ്ക്കും എദോം യെഹൂദയ്ക്കെതിരെ കല
ഹിച്ചു കഴിയുന്നു. ലിബ്നാ പട്ടണക്കാരും
യെഹോരാമിനെതിരെ തിരിഞ്ഞു. യെഹോരാം
ദൈവമായ യഹോവയെ ഉപേക്ഷിച്ചതിനാലാ
ണങ്ങനെ സംഭവിച്ചത്. യെഹോരാമിന്റെ പൂർ
വ്വികർ പിന്തുടർന്നിരുന്ന ദൈവമാണവൻ.
11യെഹോരാം യെഹൂദയിലെ കുന്നുകളിൽ ഉന്ന
തസ്ഥലങ്ങൾ നിർമ്മിക്കുകയും ചെയ്തു.
യഹോവശെയ ശുശ്രൂഷിക്കുന്നതിൽനിന്നും യെ
ഹോരാം യെരൂശലേംകാരെ തടഞ്ഞു. യെഹൂദ
ക്കാരെ അയാൾ യഹോവയിൽനിന്നും അകറ്റി.
12യെഹോരാമിന് ഏലിയാ പ്രവാചകനിൽ
നിന്നും ഒരു സന്ദേശം ലഭിച്ചു. സന്ദേശം ഇതാ
യിരുന്നു: "ദൈവമായ യഹോവ ഇങ്ങനെ പറ
യുന്നു. നിന്റെ പിതാവ് ദാവീദ് പിന്തുടർന്ന
ദൈവമാണവൻ. യഹോവപറയുന്നു, 'യെഹോ
രാം, നിന്റെപിതാവായ യെഹോശാഫാത്ത് ന
യിച്ചപാതയിലല്ല നീ ജീവിച്ചത്. യെഹൂദാരാ
ജാവായിരുന്ന ആസയെപ്പോലെയല്ല നിന്റെ
ജീവിതം .13പക്ഷെ നീ ജീവിച്ചത് യിസ്രായേൽ
രാജാക്കന്മാരെപ്പോലെയായിരുന്നു. ദൈവേച്
ഛയനുസരിച്ചുള്ള പ്രവൃത്തികൾ ചെയ്യുന്നതി
ൽനിന്നും നീ യെഹൂദയിലെയും യെരൂശലേ
മിലെയും ജനങ്ങളെതടഞ്ഞു. ആഹാബും അ
യാളുടെ കുടുംബവും ചെയ്തതും അതുതന്നെ
യാണ്. അവർ ദൈവത്തോടു അവിശ്വസ്ത
രായിരുന്നു. നിന്റെ സഹോദരന്മാരെ നീ വ
ധിച്ചു. നിന്റെസഹോദരന്മാർ നിന്നെക്കാൾ ഭേ
ദമായിരുന്നു. 14അതിനാലിപ്പോൾ യഹോവ നി
ന്റെജനതയെ കഠിനമായി ശിക്ഷിക്കും. നിന്റെ
കുട്ടികൾ, ഭാര്യമാർ, നിന്റെ സമ്പത്തുകൾ ഇ
വയെ എല്ലാം യഹോവ ശിക്ഷിക്കും. 15നിന്റെ
കുടലിന് മഹാരോഗം പിടിപെടും. അത് അ
നുദിനം വഷളായിക്കൊണ്ടിരിക്കും. നിന്റെ
മഹാരോഗംമൂലം നിന്റെ കുടൽ പുറത്തു
വരും.'"
16ഫെലിസ്ത്യർക്കും എത്യോപ്യക്കാർക്കടുത്തു
വസിക്കുന്ന അരബികൾക്കും യെഹോരാമിനോ
ടു കടുത്തകോപം തോന്നി. യഹോവയാണതി
നിടവരുത്തിയത്. 17അവർ യെഹൂദരാജ്യം ആക്ര
മിച്ചു. രാജകൊട്ടാരത്തിലുള്ള മുഴുവൻ സമ്പ
ത്തുകളെയും യെഹോരാമിന്റെ ഭാര്യമാരെയും
പുത്രന്മാരെയും അവർ കടത്തിക്കൊണ്ടുപോ
യി. യെഹോരാമിന്റെ ഇളയപുത്രൻ മാത്രം
അവശേഷിച്ചു. യെഹോവാഹാസ്* എന്നായി
രുന്നു യെഹോരാമിന്റെ ഇളയപുത്രന്റെ പേര്.
18ഇങ്ങനെയൊക്കെ സംഭവിച്ചതിനുശേഷം യ
ഹോവ യെഹോരാമിന്റെ കുടലിന് ഭേദപ്പെടു
ത്താനാവത്ത രോഗം വരുത്തി. 19പിന്നീട് ആ
രോഗംമൂലം യെഹോരാമിന്റെ കുടൽ രണ്ടുവർ
ഷത്തിനുശേഷം പുറത്തുചാടി. വളരെ വേദന
യോടെ അയാൾമരിച്ചു. യെഹോരാമിന്റെ പി
താവിനുവേണ്ടി ചെയ്തതുപോലെ ജനങ്ങൾ
അയാൾക്കായി അഗ്നികുണ്ഡം ഒരുക്കിയില്ല.
20രാജാവാകുമ്പോൾ യെഹോരാമിന് മുപ്പത്തി
രണ്ടുവയസ്സായിരുന്നു. അയാൾ എട്ടുവർഷം
യെരൂശലേമിൽ ഭരണം നടത്തി. യെഹോരാമി
ന്റെമരണത്തിൽ ആരും വ്യസനിച്ചില്ല. ജന
ങ്ങൾ യെഹോരാമിനെ ദാവീദിന്റെ നഗര
ത്തിൽ സംസ്കരിച്ചു. പക്ഷേ അത് രാജാക്ക
ന്മാരെ സംസ്കരിക്കുന്ന കല്ലറയിലായിരുന്നില്ല.

### അഹസ്യാവ് യെഹൂദാരാജാവ്

22 യെഹോരാമിന്റെ സ്ഥാനത്ത് യെരൂശ
ലേംകാർ അഹസ്യാവിനെ പുതിയ രാ
ജാവായി അവരോധിച്ചു. യെഹോരാമിന്റെ
ഇളയപുത്രനായിരുന്നു അഹസ്യാഹ്. യെഹോ
രാമിന്റെ പാളയം ആക്രമിക്കാൻ അരബികളോ
ടൊപ്പം വന്നവർ യെഹോരാമിന്റെ മൂത്തപുത്ര
ന്മാരെവധിച്ചു. അങ്ങനെ അഹസ്യാവ് യെഹൂദ
യിൽ ഭരണമാരംഭിച്ചു. 2ഇരുപത്തിരണ്ടാം വയ
സ്സിലായിരുന്നു അഹസ്യാവ് ഭരണമാരംഭിച്ചത്.
അഹസ്യാവ് യെരൂശലേമിൽ ഒരു വർഷം ഭരണം
നടത്തി. അഥല്യ എന്നായിരുന്നു അയാളുടെ
അമ്മയുടെപേര്. ഒമ്രി എന്നായിരുന്നു അഥല്യാ
യുടെ പിതാവിന്റെപേര്. 3ആഹാബിന്റെ കു
ടുംബക്കാരെപ്പോലെയാണ് അഹസ്യാവ് ജീവി
ച്ചത്. അയാൾ അങ്ങനെജീവിക്കാൻ കാരണം
അയാളുടെഅമ്മയുടെ പ്രേരണയായിരുന്നു. തെ
റ്റുകൾ ചെയ്യാൻ അവൾ അയാളെ പ്രേരിപ്പിച്ചു.
4യഹോവയുടെ ദൃഷ്ടിയിൽ ദുഷ്പ്രവൃത്തികളാ
യവ അവൻചെയ്തു. ആഹാബിന്റെ കുടുംബ
ത്തിന്റെ പ്രവൃത്തികൾ അങ്ങനെയായിരുന്നു.
അഹസ്യാവിന്റെ പിതാവിന്റെ മരണശേഷം
ആഹാബിന്റെകുടുംബം അഹസ്യാവിന് ഉപ

---

**യെഹൂദാ** യിസ്രായേൽ.

**യെഹോവാഹാസ്** "അഹസ്യാവ്" എന്നും ഉച്ചരിക്കാം.

ദേശങ്ങൾ നൽകി. അവർ അഹസ്യാവിന് ദുഷി
ച്ചുപദേശങ്ങളാണ് നൽകിയത്. ആ ദുരുപദേശ
ങ്ങൾ അയാളെ മരണത്തിലേക്കു നയിച്ചു. 5ആ
ഹാബിന്റെകുടുംബം നൽകിയ ഉപദേശങ്ങൾ
അഹസ്യാവ് അനുസരിച്ചു. രാമോത്ത് ഗിലെ
യാദിൽ അരാമിലെരാജാവായ ഹസായേൽരാ
ജാവിനെതിരെ യുദ്ധംചെയ്യാൻ അഹസ്യാവ്
യോരാംരാജാവിനോടൊപ്പം പോയി. യിസ്രാ
യേൽരാജാവായിരുന്ന ആഹാബായിരുന്നു യോ
രാമിന്റെ പിതാവ്. പക്ഷേ അരാമ്യർ യുദ്ധത്തി
ൽ യോരാമിനു പരിക്കേല്പിച്ചു. 6സുഖപ്പെടുന്ന
തിനായി യോരാം യിസ്രെയേൽപട്ടണത്തിലേ
ക്കുമടങ്ങി. അരാമ്യരാജാവായ ഹസായേലിനെ
തിരെ യുദ്ധംചെയ്യുമ്പോൾ രാമോത്തിൽവച്ചാ
ണയാൾക്കു പരിക്കേറ്റത്. അനന്തരം, യെഹോരാ
മിന്റെപുത്രനായ അഹസ്യാവ് യോരാമിനെ
സന്ദർശിക്കാൻ യിസ്രെയേൽപട്ടണത്തിലേക്കു
പോയി. ആഹാബ് എന്നായിരുന്നു യോരാമി
ന്റെ പിതാവിന്റെ പേര്. മുറിവേറ്റതിനാൽ
യോരാം യിസ്രെയേൽനഗരത്തിലായിരുന്നു.
7യോരാമിനെ സന്ദർശിക്കാൻ പോകവേ അ
ഹസ്യാവിന്റെ മരണത്തിന് യഹോവ ഇടയാ
ക്കി.അഹസ്യാവ് അവിടെയെത്തുകയും യോരാ
മിനോടൊപ്പം യേഹൂവിനെക്കാണാൻ പുറപ്പെ
ടുകയുംചെയ്തു. നിംശി എന്നായിരുന്നു യേഹൂ
വിന്റെ പിതാവിന്റെ പേര്. ആഹാബിന്റെ
കുടുംബത്തെ തകർക്കാൻ യഹോവ യേഹൂവി
നെ തെരഞ്ഞെടുത്തു. 8യേഹൂ ആഹാബിന്റെ
കുടുംബത്തെ ശിക്ഷിക്കുകയായിരുന്നു. യെഹൂദ
യിലെ നേതാക്കളെയും അഹസ്യാവിനെ സേ
വിച്ചിരുന്ന അഹസ്യാവിന്റെ ബന്ധുക്കളെയും
യേഹൂ കണ്ടെത്തി. ആ യെഹൂദാനേതാക്കളെ
യും അഹസ്യാവിന്റെ ബന്ധുക്കളെയും യേഹൂ
വധിച്ചു. 9അനന്തരം യേഹൂ അഹസ്യാവിനെ
തെരഞ്ഞു. ശമര്യാപട്ടണത്തിൽ ഒളിക്കാൻ ശ്രമി
ക്കവേ യേഹൂവിന്റെയാൾക്കാർ അയാളെ പിടി
കൂടി. അവർ അഹസ്യാവിനെ യേഹൂവിന്റെ
യടുത്തേക്കുകൊണ്ടുവന്നു. അവർ അഹസ്യാ
വിനെ കൊല്ലുകയും സംസ്കരിക്കുകയും ചെ
യ്തു. അവർ പറഞ്ഞു, "അഹസ്യാവ് യെഹോ
ശാഫാത്തിന്റെ ഒരു പിൻഗാമിയാണ്.
യെഹോശാഫാത്ത് പൂർണ്ണമനസ്സാലെ യഹോ
വയെ പിന്തുടർന്നു." യെഹൂദരാജ്യത്തെ ഒരുമി
ച്ചു നിർത്താൻ മതിയായകരുത്ത് അഹസ്യാവി
ന്റെ കുടുംബത്തിനുണ്ടായിരുന്നില്ല.

## അഥല്യാരാജ്ഞി

10അഹസ്യാവിന്റെ അമ്മയായിരുന്നു അഥ
ല്യാ. തന്റെ മകൻ മരിച്ചതുകണ്ട അവൾ യെഹൂ
ദയിലെ രാജാവിന്റെ കുട്ടികളെ മുഴുവൻ വധി
ച്ചു. 11എന്നാൽ യെഹോശബത്ത്, അഹസ്യാവി
ന്റെപുത്രനായ യോവാശിനെ എടുത്ത് ഒളിപ്പി
ച്ചു. യെഹോശബത്ത് യോവാശിനെയും അവ
ന്റെ ആയയേയും അകത്തെ കിടപ്പുമുറിയിലി
രുത്തി. യെഹോരാം രാജാവിന്റെ പുത്രിയായി
രുന്നു യെഹോശബത്ത്. യെഹോയാദയുടെ പ
ത്നിയുമാണവൾ. യെഹോയാദാ ഒരു പുരോഹി
തനായിരുന്നു. യെഹോശബത്ത് അഹസ്യാവി
ന്റെ സഹോദരിയും. യെഹോശബത്ത് ഒളിപ്പി
ച്ചുവച്ചതിനാൽ അഥല്യാ യോവാശിനെ വധി
ച്ചില്ല. 12ദൈവത്തിന്റെ ആലയത്തിൽ പുരോ
ഹിതന്മാരോടൊപ്പം യോവാശ് ആറുവർഷം ഒ
ളിച്ചിരുന്നു. അക്കാലത്ത് അഥല്യാ ആയിരുന്നു
ആ ദേശത്തെ റാണിയായി ഭരിച്ചിരുന്നത്.

## പുരോഹിതനായ യെഹോയാദയും യോവാശുരാജാവും

23 ആറുവർഷങ്ങൾക്കുശേഷം യെഹോയാ
ദാ തന്റെ കരുത്തുതെളിയിച്ചു. അയാൾ
ശതാധിപന്മാരുമായി ഒരു കരാറുണ്ടാക്കി. യെ
ഹോരാമിന്റെ പുത്രനായ അസര്യാ യെഹോ
ഹാനാന്റെ പുത്രനായ യിശ്മായേൽ, ഓബേ
ദിന്റെ പുത്രനായ അസര്യാവ്, അദയാവിന്റെ
പുത്രനായ മയശേയാ, സിക്രിയുടെ പുത്രനായ
ഏലീശാഫാത്ത് എന്നിവരായിരുന്നു ആ ശതാ
ധിപന്മാർ. 2അവർ യെഹൂദയിൽ ചുറ്റിസഞ്ച
രിച്ച് എല്ലാ യെഹൂദാപട്ടണങ്ങളിൽനിന്നും ലേ
വ്യരെ സംഘടിപ്പിച്ചു. യിസ്രായേൽകുടുംബ
നാഥന്മാരെയും അവർ സംഘടിപ്പിച്ചു. എന്നി
ട്ടവർ യെരൂശലേമിലേക്കുപോയി. 3ഒത്തുചേർ
ന്ന എല്ലാവരും ദൈവത്തിന്റെ ആലയത്തിൽ
വച്ച് രാജാവുമായി ഒരു കരാറുണ്ടാക്കി.
യെഹോയാദാ അവരോടുപറഞ്ഞു, "രാജകു
മാരൻ ഭരിക്കും. ദാവീദിന്റെ പിൻഗാമികളെപ്പ
റ്റിദൈവംപറഞ്ഞതങ്ങനെയാണ്. 4നിങ്ങളിപ്പോ
ളിതാണു ചെയ്യേണ്ടത്: ശബ്ബത്തിൽ ചുമതല
നിർവ്വഹിക്കാൻ പുരോഹിതന്മാരും ലേവ്യരുമാ
യ നിങ്ങളിൽ മൂന്നിലൊരുഭാഗം വാതിൽക്കൽ
കാവൽ നിൽക്കണം. 5മൂന്നിലൊന്നുപേർ രാജ
കൊട്ടാരത്തിലായിരിക്കണം. അടുത്തമൂന്നിലൊ
ന്നുപേർ അടിത്തറയുടെ കവാടത്തിങ്കലും ഉ
ണ്ടാവണം. എന്നാൽ മറ്റുള്ളവരെല്ലാം യഹോവ
യുടെ ആലയാങ്കണങ്ങളിലുണ്ടാവണം. 6യഹോ
വയുടെ ആലയത്തിലേക്കു പ്രവേശിക്കാൻ ഒരു
വനേയും അനുവദിക്കരുത്. ശുശ്രൂഷ നടത്തുന്ന
പുരോഹിതനും ലേവ്യരും വിശുദ്ധരായതുകൊ
ണ്ട് അവർക്കു മാത്രമേ യഹോവയുടെ ആലയ
ത്തിലേക്കു പ്രവേശനമുള്ളൂ. പക്ഷേ മറ്റെല്ലാവ
രും യഹോവ അവർക്ക് നൽകിയിരിക്കുന്ന ജോ
ലികൾ ചെയ്യണം. 7ലേവ്യർ രാജാവിന്റെയടു
ത്തു നിൽക്കണം. ഓരോരുത്തരും അവരവരുടെ
വാളുകൾ കൈയിലെടുക്കണം. ആലയത്തിലേ
ക്കു കടക്കാൻ ആരെങ്കിലും ശ്രമിച്ചാൽ അയാളെ
വധിക്കണം. രാജാവു പോകുന്നിടത്തൊക്കെ നി
ങ്ങൾ അദ്ദേഹത്തോടൊപ്പമുണ്ടായിരിക്കണം."
8പുരോഹിതനായ യെഹോയാദാ കല്പിച്ചതെ
ല്ലാം ലേവ്യരും എല്ലായെഹൂദക്കാരും അനുസരി
ച്ചു.പുരോഹിതനായ യെഹോയാദാ പുരോഹി
തസംഘങ്ങളിലെ ആരോടും ക്ഷമിച്ചിരുന്നില്ല.
അതിനാൽ ഓരോ ശതാധിപനും അയാളുടെ
ആളുകളും ശബ്ബത്തുദിവസം തവണയ്ക്കു വരു
ന്നവരെ കൂട്ടിക്കൊണ്ടുവന്നു. 9ദാവീദുരാജാവി
ന്റേതായിരുന്ന കുന്തങ്ങളും വലുതും ചെറുതു
മായ പരിചകളും പുരോഹിതനായ യെഹോ
യാദാ പടനായകർക്കു നൽകി. ദൈവത്തിന്റെ
ആലയത്തിൽ സൂക്ഷിച്ചിരിക്കുകയായിരുന്നു
അവയെല്ലാം.
10അനന്തരം യെഹോയാദാ അവർക്ക് നിൽ
ക്കേണ്ടസ്ഥാനങ്ങൾ കാട്ടിക്കൊടുത്തു. ഓരോരു
ത്തരുടെയും കൈയിൽ അവരവരുടെ ആയുധ
മുണ്ടായിരുന്നു. ആലയത്തിന്റെ ഇടതുവശം
മുതൽ വലതുവശംവരെ അവർ നിരന്നുനിന്നു.
യാഗപീഠത്തിനും ആലയത്തിനും രാജാവിനും
സമീപമാണവർ നിന്നത്. 11അവർ രാജകുമാ
രനെ പുറത്തേക്കാനയിച്ച് അയാളെ കിരീടമ
ണിയിച്ചു. അവർഅയാൾക്ക് നിയമത്തിന്റെ
ഒരു പുസ്തകവും നൽകി. അനന്തരം അവർ
യോവാശിനെ രാജാവാക്കി. യെഹോയാദയും
അയാളുടെപുത്രന്മാരും യോവാശിനെ അഭിഷേ

കം ചെയ്തു. അവർ പറഞ്ഞു, “രാജാവ്
നീണാൾ വാഴട്ടെ!”
12ജനങ്ങൾ ആലയത്തിലേക്കോടുന്നതും രാജാ
വിനെസ്തുതിക്കുന്നതും അഥല്യാകേട്ടു. അവൾ
യഹോവയുടെ ആലയത്തിൽ ജനങ്ങളുടെയടു
ത്തേക്കുവന്നു. 13അവൾ നോക്കിയപ്പോൾ രാജാ
വിനെ കണ്ടു. പ്രവേശനകവാടത്തിനു മുമ്പിൽ
രാജാവിന്റെ സ്തംഭത്തിനടുത്തു നിൽക്കുകയാ
യിരുന്നു രാജാവ്. പടനായകന്മാരും കാഹളം
വിളിക്കുന്നവരും രാജാവിന്റെയടുത്തുണ്ടായി
രുന്നു. നാട്ടുകാർ സന്തോഷിച്ചു കാഹളംമുഴക്കു
ന്നുണ്ടായിരുന്നു. ഗായകർ സംഗീതോപകരണ
ങ്ങൾ വായിച്ചിരുന്നു. ഗായകരാണ് സ്തോത്ര
ങ്ങൾപാടുന്നതിന് ജനങ്ങളെ നയിച്ചിരുന്നത്.
അപ്പോൾ അഥല്യാ തന്റെ വസ്ത്രങ്ങൾ വലി
ച്ചു കീറിക്കൊണ്ടു പറഞ്ഞു, “രാജ്യദ്രോഹം!
രാജ്യദ്രോഹം!”
14പുരോഹിതനായ യെഹോയാദാ പടനായ
കരെ പുറത്തേക്കുകൊണ്ടുവന്നു. അദ്ദേഹം അവ
രോടു പറഞ്ഞു, “അഥല്യായെ ഭടന്മാർക്കിടയി
ലൂടെ പുറത്തുകൊണ്ടുപോകൂ. അവളെ പിന്തു
ടരുന്നവരെ നിങ്ങളുടെ വാളുകൾകൊണ്ട് വധി
ക്കുക.”തുടർന്ന് പുരോഹിതന്മാർ ഭടന്മാർക്കു താ
ക്കീതുനൽകി. “യഹോവയുടെ ആലയത്തിൽ
വച്ച് അഥല്യായെ വധിക്കരുത്.” 15അനന്തരം
അഥല്യായെ, അവൾ രാജകൊട്ടാരത്തിന്റെ
കുതിരക്കവാടത്തിനുസമീപം എത്തിയപ്പോൾ
അവർ പിടികൂടി. എന്നിട്ടവർ അവളെ അവിടെ
വച്ചുതന്നെ വധിച്ചു.
16അനന്തരം യെഹോയാദാ മുഴുവൻ ജനങ്ങ
ളുമായും രാജാവുമായും ഒരു കരാറുണ്ടാക്കി.
തങ്ങളെല്ലാവരും യഹോവയുടെ ജനതയായിരി
ക്കാമെന്ന് അവർസമ്മതിച്ചു.17എല്ലാവരും ബാൽ
വിഗ്രഹത്തിന്റെ ആലയത്തിലേക്കു ചെന്ന് അ
തുനശിപ്പിച്ചു. ബാലിന്റെ ആലയത്തിലെ
യാഗപീഠങ്ങളും വിഗ്രഹങ്ങളും അവർ നശി
പ്പിച്ചു. ബാലിന്റെ പുരോഹിതനായമത്ഥാനെ
അവർ ബാലിന്റെ യാഗപീഠത്തിനു മുമ്പിൽ
വച്ച് വധിച്ചു.
18അനന്തരം, യെഹോയാദാ യഹോവയുടെ
ആലയത്തിന്റെ ചുമതലക്കാരാകാൻ പുരോ
ഹിതരെ തെരഞ്ഞെടുത്തു. അവർ ലേവ്യരായി
രുന്നു. ദാവീദ് അവർക്ക് യഹോവയുടെ ആലയ
ത്തിലെ ജോലികൾഏല്പിച്ചിരുന്നു. മോശെ കല്പി
ച്ച നിയമങ്ങളനുസരിച്ച് യഹോവയ്ക്കു ഹോമ
യാഗങ്ങൾ അർപ്പിക്കേണ്ടത് അവരായിരുന്നു. വ
ളരെ ആഹ്ലാദത്തോടെയും ദാവീദുകല്പിച്ച പ്ര
കാരം പാടിക്കൊണ്ടും അവർ ബലിയർപ്പിച്ചു.
19ഏതെങ്കിലുമൊരുതരത്തിൽ അശുദ്ധിയുള്ളവ
ൻആലയത്തിലേക്കു കയറാതിരിക്കാൻ യെഹോ
യാദാ യഹോവയുടെ ആലയത്തിന്റെ കവാട
ത്തിൽ കാവൽക്കാരെ നിയോഗിച്ചു.
20യെഹോയാദാ പടനായകരെയും ജനാധി
കാരികളെയും ദേശത്തെ മുഴുവനാളുകളെയും
വിളിച്ചുകൂട്ടി. അനന്തരം അയാൾ രാജാവിനെ
യഹോവയുടെ ആലയത്തിനു പുറത്തേക്കു
കൊണ്ടുവന്നു. എന്നിട്ടവർ മുകളിലത്തെ കവാ
ടത്തിലൂടെ കൊട്ടാരത്തിലേക്കുപോയി. അവി
ടെയവർ രാജാവിനെ സിംഹാസനത്തിലിരു
ത്തി.
21യെഹൂദക്കാർ മുഴുവനും വളരെ ആഹ്ലാ
ദിക്കുകയും യെരൂശലേംനഗരത്തിൽ സമാധാന
മുണ്ടാവുകയും ചെയ്തു. കാരണം, അഥല്യാ
വാളിനിരയായി.

## യോവാശ് വീണ്ടും ആലയം പണിയുന്നു

24 രാജാവാകുമ്പോൾ യോവാശിന് ഏഴുവ
യസ്സായിരുന്നു. യെരൂശലേമിൽ അയാൾ
നാല്പതു വർഷം ഭരണംനടത്തി. സിബ്യാ
ആയിരുന്നു അയാളുടെഅമ്മ. ബേർശേബക്കാ
രിയായിരുന്നു സിബ്യാ. 2യെഹോയാദാ പുരോ
ഹിതൻ ജീവിച്ചിരുന്നത്രയും കാലം യോവാശ്
യഹോവയുടെ ദൃഷ്ടിയിൽ ശരിയായതു
ചെയ്തു. 3യെഹോയാദാ യോവാശിനു രണ്ടു
ഭാര്യമാരെ കണ്ടെത്തി. യോവാശിനു പുത്രന്മാ
രും പുത്രിമാരുമുണ്ടായി.
4പിന്നീട് യഹോവയുടെ ആലയംവീണ്ടും
പണിയാൻ യോവാശ് നിശ്ചയിച്ചു. 5യോവാശ്
പുരോഹിതരെയും ലേവ്യരെയും വിളിച്ചുകൂട്ടി.
അയാൾ അവരോടു പറഞ്ഞു, “യെഹൂദയിലെ
പട്ടണങ്ങളിലേക്കു പോയി യിസ്രായേൽജനത
വർഷംതോറും അടയ്ക്കുന്നപണം സ്വരൂപിക്കു
ക. നിങ്ങളുടെ ദൈവത്തിന്റെ ആലയം പുതു
ക്കാൻ ആ പണം ഉപയോഗിക്കുക. വേഗം വേ
ണം.” എന്നാൽ ലേവ്യർ അത്ര തിടുക്കപ്പെട്ടില്ല.
6അതിനാൽ മുഖ്യപുരോഹിതനായ യെഹോ
യാദയെ രാജാവ് വിളിച്ചു. രാജാവു പറഞ്ഞു,
“യെഹോയാദാ, യെഹൂദയിൽനിന്നും യെരൂശ
ലേമിൽനിന്നും നികുതിപ്പണം കൊണ്ടുവരാൻ
ലേവ്യരോടാവശ്യപ്പെടാത്തതെന്ത്? യഹോവ
യുടെ ദാസനായ മോശെയും യിസ്രായേൽജന
തയും വിശുദ്ധകൂടാരത്തിനുവേണ്ടി ആ നികുതി
പ്പണമാണുപയോഗിച്ചത്.”
7മുമ്പ് അഥല്യായുടെ പുത്രന്മാർ ദൈവത്തി
ന്റെ ആലയം പൊളിച്ച് അകത്തുകടന്നിരുന്നു.
അവർ യഹോവയുടെ ആലയത്തിലെ വിശുദ്ധ
വസ്തുക്കൾ തങ്ങളുടെ ബാൽവിഗ്രഹങ്ങളെ
ആരാധിക്കാനുപയോഗിച്ചു. വളരെ ദുഷ്ടയായ
ഒരു സ്ത്രീയായിരുന്നു അഥല്യാ.
8ഒരു പെട്ടിയുണ്ടാക്കി യഹോവയുടെ ആലയ
ത്തിന്റെ വാതിലിനു പുറത്തുവയ്ക്കാൻ യോ
വാശുരാജാവുകല്പിച്ചു. 9അപ്പോൾ ലേവ്യർ യെ
ഹൂദയിലും യെരൂശലേമിലും ഒരു പ്രഖ്യാപനം
നടത്തി. യഹോവയ്ക്കായി നികുതിപ്പണം ത
രാൻ അവർ ആവശ്യപ്പെട്ടു. ആ നികുതിപ്പണ
മാണ് യിസ്രായേൽ ജനതയുടമേൽ മരുഭൂമയി
ൽവച്ച് മോശെചുമത്തിയിരുന്നത്. 10നേതാക്കളും
ജനങ്ങളും സന്തുഷ്ടരായി. അവർ പണം കൊ
ണ്ടുവന്ന് പെട്ടിയിലിട്ടു. പെട്ടിനിറയുംവരെ
അവരതുടർന്നു. 11അനന്തരം ലേവ്യർ പെട്ടിയെ
ടുത്ത് രാജാിന്റെ ഉദ്യോഗസ്ഥരുടെയടുത്തു
കൊണ്ടുവന്നു. പെട്ടി നിറച്ചു പണം അവർ
കണ്ടു. രാജാവിന്റെ കാര്യദർശിയും മുഖ്യപു
രോഹിതന്റെഉദ്യോഗസ്ഥനുംവന്ന് പെട്ടിയിൽ
നിന്നും പണം പുറത്തെടുത്തു. എന്നിട്ടവർ
പെട്ടി വീണ്ടും പഴയസ്ഥാനത്തു വച്ചു. കൂടെ
ക്കൂടെ അങ്ങനെ ചെയ്ത് അവർ ധാരാളം പണം
സംഭരിച്ചു. 12അനന്തരം യോവാശുരാജാവും
യെഹോയാദയും ആ പണം യഹോവയുടെ
ആലയത്തിൽ പണിയെടുത്തവർക്കു നൽകി.
അവർ ധാരാളം കൊത്തുപണിക്കാരെയും മരപ്പ
ണിക്കാരെയും യഹോവയുടെ ആലയം പുതു
ക്കാൻ നിയോഗിച്ചു. ഇരുമ്പ്, ഓട് എന്നിവ
കൊണ്ടു പണിയാനറിയാവുന്നവരെയും
അവർ യഹോവയുടെ ആലയം പുതുക്കാൻ
നിയോഗിച്ചു.
13പണിയുടെ മേൽനോട്ടം വഹിച്ചിരുന്നവർ
വളരെ വിശ്വസ്തരായിരുന്നു. യഹോവയുടെ
ആലയം പുതിക്കിപ്പണിയൽ വിജയകരമായിരു

ന്നു. ദൈവത്തിന്റെ ആലയം അവർ മുമ്പുണ്ടാ
യിരുന്നതുപോലെ ബലപ്പെടുത്തി പണിതു.
14പണികഴിഞ്ഞപ്പോൾമിച്ചംവന്ന പണം അവർ
യോവാശുരാജാവിന്റെയും യെഹോയാദയു
ടെയും അടുത്തുകൊണ്ടുവന്നു. അവർ ആ പ
ണം യഹോവയുടെ ആലയത്തിലേക്കുള്ള സാ
ധനങ്ങൾ ഉണ്ടാക്കാനുപയോഗിച്ചു. ആലയ
ത്തിൽ ശുശ്രൂഷനടത്താനും ഹോമയാഗങ്ങളർ
പ്പിക്കാനുമാണ് അവ ഉപയോഗിച്ചത്. അവർ
സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടും പാത്രങ്ങ
ളും മറ്റു സാധനങ്ങളുമുണ്ടാക്കി. യെഹോയാദാ
ജീവിച്ചിരുന്ന കാലത്ത് പുരോഹിതന്മാർ യ
ഹോവയുടെ ആലയത്തിൽഎന്നും ഹോമയാഗ
ങ്ങളർപ്പിച്ചു.

15യെഹോയാദയ്ക്കു വയസ്സായി. ദീർഘമാ
യൊരു ജീവിതമായിരുന്നു അദ്ദേഹത്തിന്റേത്.
മരിക്കുമ്പോൾ യെഹോയാദയ്ക്കു 130 വയസ്സാ
യിരുന്നു. 16ദാവീദിന്റെ നഗരത്തിൽ രാജാക്ക
ന്മാർ സംസ്കരിക്കപ്പെടുന്നിടത്താണ് പുരോ
ഹിതനായ യെഹോയാദാ സംസ്കരിക്കപ്പെട്ടത്.
യെഹോയാദാ തന്റെ ജീവിതത്തിൽ ധാരാളം
നല്ലകാര്യങ്ങൾ ദൈവത്തിനും ആലയത്തിനും
വേണ്ടി യിസ്രായേലിൽ ചെയ്തിട്ടുണ്ട്. അതി
നാലാണ് ജനങ്ങൾ അദ്ദേഹത്തെ അവിടെ സം
സ്കരിച്ചത്.

17യെഹോയാദയുടെ മരണത്തിനുശേഷം യെ
ഹൂദയിലെ നേതാക്കൾ യോവാശുരാജാവിന്റെ
മുമ്പിൽവന്നു വണങ്ങി. രാജാവ് അവരുടെവാ
ക്കുകൾ ശ്രദ്ധിച്ചു. 18രാജാവും ആ നേതാക്കളും
ദൈവമായ യഹോവയുടെ ആലയത്തെ നിര
സിച്ചു. അവരുടെപൂർവ്വികന്മാർ ദൈവമായ യ
ഹോവയെ പിന്തുടർന്നു. അവരാകട്ടെ അശേരാ
സ്തംഭങ്ങളെയും അവരുടെ വിഗ്രഹങ്ങളെയും
ആരാധിച്ചു. രാജാവും നേതാക്കളും തെറ്റുകാരാ
യതിനാൽ ദൈവം യെഹൂദക്കാരോടും യെരൂശ
ലേംകാരോടും കോപിച്ചു. 19ജനങ്ങളെ യഹോ
വയിങ്കലേക്കു തിരികെ കൊണ്ടുവരാൻ ദൈവം
പ്രവാചകരെ അയച്ചു. പ്രവാചകർ ജനങ്ങളെ
താക്കീതു ചെയ്തു. എന്നാൽ ജനങ്ങളതു ചെ
വിക്കൊണ്ടില്ല.

20ദൈവത്തിന്റെ ആത്മാവ് പുരോഹിതനാ
യ യെഹോയാദയുടെ പുത്രനായ സെഖര്യാവി
ൽ വന്നു. സെഖര്യാവ് ജനങ്ങളുടെ മുമ്പിൽ
നിന്നുപറഞ്ഞു,"ദൈവം പറയുന്നതിതാണ്: 'നി
ങ്ങളെന്തുകൊണ്ടാണ് യഹോവയുടെ കല്പനകള
നുസരിക്കാൻ മടിക്കുന്നത്? നിങ്ങൾക്കു വിജയ
മുണ്ടാവില്ല. നിങ്ങൾ യഹോവയെ ഉപേക്ഷി
ച്ചു. അതിനാൽ യഹോവ നിങ്ങളെയും ഉപേ
ക്ഷിച്ചു!'"

21എന്നാൽ ജനങ്ങൾ സെഖര്യാവിനെതിരെ
ഗൂഢാലോചന നടത്തി. സെഖര്യാവിനെ വധി
ക്കാൻ രാജാവ് ജനങ്ങളോടു കല്പിച്ചു. അതിനാ
ലവർ അയാളെ കല്ലെറിഞ്ഞുകൊന്നു. ആലയ
മുറ്റത്തുവച്ചാണ് ആളുകൾ അതു ചെയ്തത്.
22യെഹോയാദാ തന്നോടു കാട്ടിയ കാരുണ്യം
യോവാശുരാജാവ് ഓർമ്മിച്ചില്ല. യെഹോയാദാ
സെഖര്യാവിന്റെ പിതാവായിരുന്നു. പക്ഷേ
യോവാശ് യെഹോയാദയുടെപുത്രനായ സെ
ഖര്യാവിനെ വധിച്ചു. മരിക്കുംമുമ്പ് സെഖര്യാ
വുപറഞ്ഞു, "നീ ചെയ്യുന്നതുകണ്ട് യഹോവ
നിന്നെ ശിക്ഷിക്കട്ടെ!"

23വർഷാവസാനം അരാമ്യസേന യോവാശി
നെതിരെ വന്നു അവർ യെഹൂദയും യെരൂശ
ലേമും ആക്രമിക്കുകയും നേതാക്കളെ മുഴുവൻ
വധിക്കുകയും ചെയ്തു. വിലപിടിപ്പുള്ള സാധ
നങ്ങളെല്ലാം അവർ ദമ്മേശെക്കിലെ രാജാവിന
യച്ചു. 24അരാമ്യസൈന്യം വളരെ ചെറുതായി
രുന്നെങ്കിലും യെഹൂദയിലെ വളരെ വലിയ
സൈന്യത്തെ തോല്പിക്കാൻ യഹോവ അവരെ
അനുവദിച്ചു. തങ്ങളുടെപൂർവ്വികർ പിന്തുടർ
ന്ന ദൈവമായ യഹോവയെ യെഹൂദക്കാർ ഉ
പേക്ഷിച്ചതിനാലാണ് യഹോവ അങ്ങനെ ചെ
യ്തത്. അങ്ങനെ യോവാശ് ശിക്ഷിക്കപ്പെട്ടു. 25അ
രാമ്യർ യോവാശിനെ വിട്ടുപോയപ്പോഴേക്കും
അയാൾക്കു വല്ലാതെ മുറിവേറ്റിരുന്നു. യോവാ
ശിന്റെ സ്വന്തം ദാസന്മാർ തന്നെ അയാൾക്കെ
തിരെ ഗൂഢാലോചനനടത്തി. പുരോഹിതനാ
യ യെഹോയാദയുടെ പുത്രനായ സെഖര്യാവി
നെ യോവാശ് വധിച്ചതിനാലാണ് അവരങ്ങ
നെ ചെയ്തത്. ഭൃത്യന്മാർ യോവാശിനെ സ്വന്തം
കിടക്കയിൽ വച്ചുകൊന്നു. മരണശേഷം യോ
വാശിനെ അവർ ദാവീദിന്റെ നഗരത്തിൽ
സംസ്കരിച്ചു. പക്ഷേ രാജാക്കന്മാരെ സംസ്ക
രിക്കുന്നിടത്തായിരുന്നില്ല അത്.

26യോവാശിനെതിരെ ഗൂഢാലോചനനട
ത്തിയ ഭൃത്യന്മാർ ഇവരാകുന്നു: സാബാദും യെ
ഹോസാബാദും. ശിമെയാത്ത് എന്നായിരുന്നു
സാബാദിന്റെ അമ്മയുടെ പേര്. അമ്മോന്യ
ക്കാരിയായിരുന്നു ശിമെയാത്ത്. യെഹോസാ
ബാദിന്റെ അമ്മയുടെ പേര് ശിമ്രീത്ത് എന്നാ
യിരുന്നു. മോവാബ്യക്കാരിയായിരുന്നു അവൾ.
27യോവാശിന്റെ പുത്രന്മാരുടെയും അയാൾ
ക്കെതിരെയുള്ള മഹാപ്രവചനങ്ങളുടെയും ദൈ
വത്തിന്റെ ആലയം അയാൾ പുതുക്കിപ്പണിത
തിന്റെയും ചരിത്രം 'രാജാക്കന്മാരെപ്പറ്റിയുള്ള'
പുസ്തകത്തിലുണ്ട്. അയാൾക്കുശേഷം അമ
സ്യാവ് പുതിയ രാജാവായി. അമസ്യാവ് യോ
വാശിന്റെ പുത്രനായിരുന്നു.

### അമസ്യാവ് യെഹൂദയുടെ രാജാവ്

25 രാജാവായപ്പോൾ അമസ്യാവിന് ഇരുപ
ത്തഞ്ചു വയസ്സായിരുന്നുപ്രായം. അയാ
ൾ ഇരുപത്തൊൻപതുവർഷം യെരൂശലേമിൽ
ഭരണംനടത്തി യെരൂശലേംകാരിയായ യെഹോ
വദ്ദാനായിരുന്നു അയാളുടെ അമ്മ. 2യഹോവ
ആവശ്യപ്പെട്ടതെല്ലാം അമസ്യാവ് ചെയ്തു. എ
ന്നാലയാൾ അങ്ങനെ ചെയ്തതെല്ലാം പൂർണ്ണ
മനസ്സോടെയായിരുന്നില്ല. 3അമസ്യാവ് കരുത്ത
നായൊരു രാജാവായിത്തീർന്നു. തന്റെ പിതാ
വായ രാജാവിനെ വധിച്ച ഉദ്യോഗസ്ഥന്മാരെ
അയാൾ വധിച്ചു. 4എന്നാൽ അവരുടെ കുട്ടിക
ളെ അമസ്യാവ് വധിച്ചില്ല. എന്തുകൊണ്ടെന്നാ
ൽ മോശെയുടെ പുസ്തകത്തെ അയാൾ അനു
സരിച്ചു. യഹോവ കല്പിച്ചു, "കുട്ടികളുടെ കുറ്റ
ത്തിന് മാതാപിതാക്കന്മാരെ വധിക്കരുത്. അതു
പോലെ മാതാപിതാക്കന്മാരുടെ കുറ്റത്തിന് കു
ട്ടികളെയും. ഒരാൾ സ്വയം ചെയ്ത തെറ്റുക
ൾക്കേ അയാളെ ശിക്ഷിക്കാൻ പാടുള്ളൂ."

5യെഹൂദക്കാരെ മുഴുവൻ അമസ്യാവ് വിളി
ച്ചുകൂട്ടി. അയാൾ അവരെ കുടുംബം തിരിച്ചുള്ള
സംഘങ്ങളാക്കി. അവരെ സഹസ്രാധിപരുടെ
യും ശതാധിപരുടെയും കീഴിലാക്കി. യെഹൂദ
യിൽനിന്നും ബെന്യാമീനിൽനിന്നുമുള്ള എല്ലാ
ഭടന്മാരുടെയും ചുമതലക്കാർ ആ നേതാക്കളാ
യിരുന്നു. ഇരുപതിനും അതിനു മുകളിലും പ്രാ
യമുള്ളവരായിരുന്നു ഭടന്മാരായി തെരഞ്ഞെടു
ക്കപ്പെട്ടവർ. കുന്തവും പരിചയുമുപയോഗിച്ചു
യുദ്ധംചെയ്യാൻ സമർത്ഥരായ മൂന്നുലക്ഷം ഭ

ടന്മാർ അവരിലുണ്ടായിരുന്നു. 6യിസ്രായേലിൽ
നിന്നും ഒരുലക്ഷം ഭടന്മാരെക്കൂടി അമസ്യാവ്
വാടകയ്ക്കെടുത്തു. അവരെ വാടകയ്ക്കെടുക്കാ
ൻ അയാൾ നൂറുതാലന്ത് വെള്ളി കൊടുത്തു.
7എന്നാൽ ഒരു ദൈവപുരുഷൻ അമസ്യാവിനെ
സമീപിച്ചു. ദൈവപുരുഷൻ പറഞ്ഞു, “രാജാ
വേ യിസ്രായേൽസൈന്യത്തെ അങ്ങയോടൊ
പ്പംചേർക്കരുതേ. യഹോവ യിസ്രായേലിനോ
ടൊപ്പമില്ല. യഹോവ എഫ്രയീംകാരോടൊപ്പ
വുമില്ല.8നീ ഇങ്ങനെ സ്വയം കരുത്തുനേടി യു
ദ്ധത്തിനൊരുങ്ങിയെന്നു വരാം. പക്ഷേ ദൈവം
നിന്റെ പരാജയത്തിനിടയാക്കും. എന്തെന്നാൽ
വിജയവും പരാജയവും യഹോവയുടെ സഹാ
യത്തെ ആശ്രയിച്ചിരിക്കുന്നു.” 9അമസ്യാവ് ദൈ
വപുരുഷനോടു പറഞ്ഞു, “പക്ഷേ ഞാൻ യി
സ്രായേൽ സൈന്യത്തിനു നൽകിയ പണത്തി
നുവേണ്ടി എന്തു ചെയ്യും?” ദൈവപുരുഷൻ മ
റുപടി പറഞ്ഞു,“യഹോവയ്ക്കു അളവറ്റ സമ്പ
ത്തുണ്ട്. അതിലും വളരെയധികം തരാൻ അവനു
കഴിയും!”

10അതിനാൽ അമസ്യാവ് യിസ്രായേൽസൈ
ന്യത്തെ എഫ്രയീമിലേക്കു മടക്കിഅയച്ചു. അ
വർക്ക് യെഹൂദാ രാജാവിനോടും ജനങ്ങളോടും
വലിയ കോപമുണ്ടായി. അവർവളരെ അരിശ
ത്തോടെയാണ് സ്വദേശത്തേക്കു മടങ്ങിയത്.
11അപ്പോൾ അമസ്യാവിന് വളരെ ധൈര്യമുണ്ടാ
വുകയും എദോമിലെ ഉപ്പുതാഴ്വരയിലേക്കു
അയാൾ സൈന്യത്തെ നയിക്കുകയും ചെയ്തു.
അവിടെ അമസ്യാവിന്റെ സൈന്യം പതിനാ
യിരം സേയീരുകാരെ വധിച്ചു. 12പതിനായിരം
സേയീരുകാരെ യെഹൂദസൈന്യം പിടികൂടി
അവരെ ഒരു കൊടുമുടിയുടെ മുകളിലേക്കു
കൊണ്ടുപോകുകയും ചെയ്തു. യെഹൂദസൈ
ന്യം അവരെ കൊടുമുടിയുടെ മുകളിൽനിന്നും
താഴേക്കിട്ടു. അവരുടെ ശരീരങ്ങൾ താഴെ പാറക
ളിലിടിച്ചു തകർന്നു.

13എന്നാൽ അതേസമയത്ത് യിസ്രായേൽ
സൈന്യം യെഹൂദയിലെ ചില പട്ടണങ്ങളിൽ
ആക്രമണം നടത്തുകയായിരുന്നു. ബേത്ത്-ഹോ
രോൻമുതൽ ശമര്യാവരെയുള്ള പട്ടണങ്ങൾ അ
വർആക്രമിച്ചു. മൂവായിരം പേരെ അവർ വ
ധിക്കുകയും വിലപിടിച്ചവസ്തുക്കൾ കവർന്നു
കൊണ്ടുപോവുകയും ചെയ്തു. അമസ്യാവ് ത
ന്നോടൊപ്പം യുദ്ധത്തിൽ പങ്കെടുക്കാൻ അനുവ
ദിക്കാത്തതിനാൽ ആ ഭടന്മാർ വളരെ അരിശ
പ്പെട്ടിരുന്നു.

14എദോമ്യരെ തോല്പിച്ചതിനുശേഷം അമസ്യാ
വ് സ്വദേശത്തു മടങ്ങിയെത്തി. സേയീരുകാർ
ആരാധിച്ചിരുന്ന വിഗ്രഹങ്ങളെ അയാൾ കൊ
ണ്ടുവന്നു. അമസ്യാവ് ആ വിഗ്രഹങ്ങളെ ആ
രാധിക്കാൻ തുടങ്ങി. അയാൾ ആ ദേവന്മാർക്കു
മുമ്പിൽ നമസ്കരിക്കുകയും സുഗന്ധബലിയർ
പ്പിക്കുകയും ചെയ്തു. 15യഹോവ അമസ്യാവി
നോടു വളരെ കോപിച്ചു. യഹോവ അമസ്യാ
വിന്റെ അടുത്തേക്കു ഒരു പ്രവാചകനെ അയ
ച്ചു. പ്രവാചകൻ പറഞ്ഞു, “അമസ്യാവേ, നീ
യെന്തുകൊണ്ടാണ് അവരുടെ ദേവന്മാരെ ആരാ
ധിക്കുന്നത്? ആ ദേവന്മാർക്ക് നിന്നിൽനിന്ന്
അവരുടെ സ്വന്തം ജനങ്ങളെ പോലും രക്ഷിക്കാ
നായില്ല!”

16പ്രവാചകൻ ഇതു പറഞ്ഞപ്പോൾ അമസ്യാ
വ് പ്രവാചകനോടു പറഞ്ഞു, “നിന്നെ ഞങ്ങ
ളൊരിക്കലും രാജാവിന്റെ ഉപദേശകനാക്കി
യിട്ടില്ല! മിണ്ടാതിരിക്ക്! അല്ലെങ്കിൽ നീ വധി
ക്കപ്പെടും.” പ്രവാചകൻ ശാന്തനായി. എങ്കിലും
തുടർന്നു പറഞ്ഞു: “നിന്നെ വധിക്കാൻ ദൈവം
യഥാർത്ഥത്തിൽ നിശ്ചയിച്ചുകഴിഞ്ഞു. എന്തു
കൊണ്ടെന്നാൽ നീ ആ തിന്മകൾ ചെയ്യുകയും
എന്റെ ഉപദേശം കേൾക്കാതിരിക്കുകയും ചെ
യ്തു.”

17യെഹൂദയിലെ രാജാവായ അമസ്യാവ് ത
ന്റെ ഉപദേശകരുമായി സംസാരിച്ചു. എന്നിട്ട
യാൾ യെഹോവാഹാസിന് ഒരു സന്ദേശമയ
ച്ചു. അമസ്യാവ് യെഹോവാഹാസിനോടു പറ
ഞ്ഞു,“നമുക്കുനേരിട്ടു യുദ്ധംചെയ്യാം.” യെഹോ
വാഹാസിന്റെ പുത്രനായിരുന്നു യോവാശ്.
യെഹോവാഹാസ് യേഹൂവിന്റെ പുത്രനും.
യിസ്രായേൽ രാജാവായിരുന്നു യേഹൂ.

18യോവാശ് അമസ്യാവിന് തന്റെ മറുപടി
അയച്ചു. യോവാശ് യിസ്രായേൽരാജാവും അമ
സ്യാവ് യെഹൂദാരാജാവുമായിരുന്നു. യോവാശ്
ഈ കഥ പറഞ്ഞു,“ലെബാനോനിലെ ഒരു കൊ
ച്ചുമുൾപ്പടർപ്പ് ലെബാനോനിലെ വലിയൊരു
ദേവദാരുവൃക്ഷത്തിന് ഒരു സന്ദേശമയച്ചു. ചെ
റിയ മുൾപ്പടർപ്പു പറഞ്ഞു, ‘അങ്ങയുടെ പുത്രി
എന്റെ പുത്രനെ വിവാഹം കഴിക്കട്ടെ.’ പക്ഷേ
ഒരു കാട്ടുമൃഗംവന്ന് മുൾപ്പടർപ്പിനുമേലേകൂടി
നടന്ന്അതിനെ നശിപ്പിച്ചു. 19താങ്കൾ താങ്കളോ
ടുതന്നെപറയുന്നു, ‘ഞാൻ എദോമിനെ തോല്പി
ച്ചു!’ താങ്കൾ അഹങ്കാരിയും പൊങ്ങച്ചക്കാരനു
മാണ്. താങ്കൾ വീട്ടിലിരിക്കുകയേവേണ്ടൂ.
സ്വയം കുഴപ്പങ്ങളിൽച്ചെന്നു ചാടേണ്ടതില്ല.
എന്നോടു യുദ്ധം ചെയ്താൽ നീയും യെഹൂദ
യും തകർക്കപ്പെടും.”

20എന്നാൽ അതു ശ്രവിക്കാൻ അമസ്യാവ് വി
സമ്മതിച്ചു. ഇതുദൈവത്തിൽ നിന്നുവന്നു. യെ
ഹൂദക്കാർ എദോമ്യരുടെ ദേവന്മാരെ ആരാധി
ച്ചതിനാൽ അവരെ തോല്പിക്കാൻ ദൈവം യി
സ്രായേലിനെ അനുവദിച്ചു.

21അതിനാൽ യിസ്രായേൽരാജാവായ യോ
വാശ്ബേത്ത്-ശേമെശ് പട്ടണത്തിൽവച്ച് യെ
ഹൂദയിലെ രാജാവായ അമസ്യാവുമായി നേർ
ക്കുനേർ യുദ്ധം ചെയ്തു. 22യിസ്രായേൽ യെഹൂ
ദയെ തോല്പിച്ചു. എല്ലാ യെഹൂദക്കാരും തങ്ങ
ളുടെ വീട്ടിൽനിന്നും ഓടിപ്പോയി.

23യോവാശ് അമസ്യാവിനെ ബേത്ത്-ശേമെ
ശിൽ വച്ച് പിടികൂടി യെരൂശലേമിലേക്കു കൊ
ണ്ടുപോയി. യോവാശ് ആയിരുന്നു അമസ്യാ
വിന്റെ പിതാവ്. യെഹോവാഹാസ് ആയിരു
ന്നു യോവാശിന്റെപിതാവ്. യോവാശ് യെരൂ
ശലേമിലെ മതിലിന്റെ അറുന്നൂറടിവരുന്ന ഭാ
ഗം തകർത്തു. എഫ്രയീംകവാടം മുതൽ മൂലക്ക
വാടംവരെയുള്ള ഭാഗമായിരുന്നു അത്. 24അ
നന്തരം യോവാശ് ദൈവത്തിന്റെ ആലയത്തി
ലുള്ള മുഴുവൻ സ്വർണ്ണവും വെള്ളിയും മുഴു
വൻ സാധനങ്ങളും കടത്തിക്കൊണ്ടുപോയി.
ആലയത്തിൽ ആ സാധനങ്ങൾ സൂക്ഷിക്കുന്ന
തിന്റെ ചുമതല ഓബേദ്-എദോമിനായിരുന്നു.
യോവാശ് രാജകൊട്ടാരത്തിലുള്ള വിലപിടി
പ്പുള്ള വസ്തുക്കളും കടത്തി. കൂടാതെ ഏതാനും
പേരെ തടവുകാരായി പിടികൂടുകയും
ചെയ്തു. അനന്തരം അയാൾ ശമര്യയിലേക്കു
മടങ്ങിപ്പോയി. 25യോവാശിന്റെ മരണശേഷം
അമസ്യാവ് പതിനഞ്ചുവർഷം കൂടി ജീവിച്ചു.
യെഹൂദയിലെ രാജാവായിരുന്ന യോവാശ്
ആയിരുന്നു അമസ്യാവിന്റെ പിതാവ്.

26അമസ്യാവിന്റെ മറ്റുപ്രവൃത്തികൾ ആദ്യം
മുതൽ അവസാനം വരെ ‘യെഹൂദയിലെയും

യിസ്രായേലിലെയും രാജാക്കന്മാരുടെ ചരിത്രം’
എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.
27അമസ്യാവ് യഹോവയെ അനുസരിക്കുന്നതു
നിർത്തിയപ്പോൾ യെരൂശലേമുകാർ അമസ്യാ
വിനെതിരെ ഗൂഢാലോചന നടത്തി. ലാഖീശ്
പട്ടണത്തിലേക്കുഅയാൾ ഓടിപ്പോയി. പക്ഷെ
ജനങ്ങൾ ലാഖീശിലേക്കു ആളെഅയച്ച് അമ
സ്യാവിനെ അവിടെ വച്ച് വധിച്ചു, 28അനന്തരം
അവർ അമസ്യാവിന്റെ മൃതദേഹം കുതിരപ്പു
റത്തു കൊണ്ടുവരികയും ദാവീദിന്റെ നഗര
ത്തിൽ തന്റെ പൂർവ്വികരോടൊപ്പം സംസ്കരി
ക്കുകയും ചെയ്തു.

### ഉസ്സീയാവ് യെഹൂദയുടെ രാജാവ്

26 അനന്തരം യെഹൂദക്കാർ അമസ്യാവിനു
ശേഷം രാജാവാകുന്നതിന് ഉസ്സീയാവി
നെ തെരഞ്ഞെടുത്തു. അമസ്യാവ് ആയിരുന്നു
ഉസ്സീയാവിന്റെപിതാവ്. ഇതുസംഭവിക്കുമ്പോ
ൾ ഉസ്സീയാവിനു പതിനാറു വയസ്സായിരുന്നു.
2ഉസ്സീയാവ് ഏലോത്ത്പട്ടണം പുതിക്കിപ്പണി
ത് അതു യെഹൂദയ്ക്കു മടക്കിക്കൊടുത്തു. അമ
സ്യാവ് മരണമടഞ്ഞ് പൂർവ്വികരോടൊപ്പം സം
സ്കരിക്കപ്പെട്ടതിനു ശേഷമാണ് ഉസ്സീയാവ്
അത് ചെയ്തത്.
3രാജാവായപ്പോൾ ഉസ്സീയാവിനു പതിനാറു
വയസ്സായിരുന്നുപ്രായം. അൻപത്തിരണ്ടു കൊ
ല്ലം അയാൾ യെരൂശലേമിൽ ഭരണംനടത്തി.
യെഖൊല്യാ എന്നായിരുന്നു അയാളുടെ അമ്മ
യുടെ പേര്. യെരൂശലേംകാരിയായിരുന്നു യെ
ഖൊല്യാ. 4യഹോവ ആവശ്യപ്പെട്ട കാര്യങ്ങളെ
ല്ലാം ഉസ്സീയാവ്ചെയ്തു. തന്റെപിതാവായ അ
മസ്യാവ് ചെയ്തതുപോലെയൊക്കെ അയാളും
ദൈവത്തെ അനുസരിച്ചു.
5സെഖര്യാവിന്റെ ജീവിതകാലത്ത് ഉസ്സീ
യാവ് ദൈവത്തെ പിന്തുടർന്നു. ദൈവത്തെ
എങ്ങനെ ബഹുമാനിക്കുകയും അനുസരിക്കു
കയും വേണമെന്ന് സെഖര്യാവ് ഉസ്സീയാവിനെ
പഠിപ്പിച്ചു. യഹോവയെ അനുസരിച്ചിരുന്ന
പ്പോൾ ദൈവം ഉസ്സീയാവിനു വിജയം നൽകി.
6ഫെലിസ്ത്യർക്കെതിരെ ഉസ്സീയാവ് ഒരു യു
ദ്ധംചെയ്തു. ഗത്ത്, യബ്നെ, അസ്തോദ് പട്ട
ണങ്ങൾക്കു ചുറ്റിലുമുണ്ടായിരുന്ന മതിലുകൾ
അയാൾ തകർത്തു. അസ്തോദുപട്ടണത്തിനടു
ത്തും ഫെലിസ്ത്യരുടെ മറ്റുപട്ടണങ്ങളിലും ഉ
സ്സീയാവ് പട്ടണങ്ങൾപണിതു. 7ഗൂർ-ബാൽ, മെ
യൂന്യപട്ടണങ്ങളിൽ വസിക്കുന്ന ഫെലിസ്ത്യ
രെയും അരാബ്യരെയും തോല്പിക്കാൻ ദൈവം
ഉസ്സീയാവിനെ സഹായിച്ചു. 8അമ്മോന്യർ ഉ
സ്സീയാവിനു കപ്പം കൊടുത്തു. ഈജിപ്തിന്റെ
അതിർത്തി പ്രദേശത്തുടനീളം ഉസ്സീയാവിന്റെ
പേര് പ്രസിദ്ധമായി. അതിശക്തനായതു കൊ
ണ്ടാണയാൾ പ്രസിദ്ധനായത്.
9യെരൂശലേമിൽ മൂലക്കവാടം, താഴ്വരക്കവാ
ടം,കോട്ടയുടെതിരിവുകൾ എന്നിവിടങ്ങളിലെ
ല്ലാംഉസ്സീയാവ് ഗോപുരങ്ങൾപണിതു. ആ ഗോ
പുരങ്ങൾ ഉസ്സീയാവ് ശക്തമാക്കി. 10മരുഭൂമിയി
ൽ ഉസ്സീയാവ് ഗോപുരങ്ങളുണ്ടാക്കി. ധാരാളം
കിണറുകളും അയാൾ കുഴിച്ചു. മലമ്പ്രദേശത്തും
സമതലത്തിലും അയാൾക്കു ധാരാളം കന്നുകാ
ലികളുണ്ടായിരുന്നു. മലകളിലും സമതലത്തി
ലും ഉസ്സീയാവിനു കർഷകരുണ്ടായിരുന്നു. അ
വിടങ്ങളിൽ നല്ല വിളവുണ്ടായിരുന്നു. മുന്തിരി
ത്തോട്ടം പരിപാലിക്കാനും ആളുണ്ടായിരുന്നു.
അയാൾ കൃഷി ഇഷ്ടപ്പെട്ടിരുന്നു.
11പരിശീലനംലഭിച്ച ഭടന്മാരുടെ ഒരു സൈ
ന്യം ഉസ്സീയാവിനുണ്ടായിരുന്നു. കാര്യദർശിയാ
യ യെയീയേലിന്റെയും ഉദ്യോഗസ്ഥനായ മയ
ശേയാവിന്റെയും ചുമതലയിൽ ആ സൈന്യ
ത്തെ സംഘങ്ങളായി തിരിച്ചിരുന്നു. ഹനാന്യാ
ആയിരുന്നു അവരുടെ നേതാവ്. യെയീയേലും
മയശേയാവും ആ ഭടന്മാരെ എണ്ണുകയും സംഘ
ങ്ങളായി അവരെ തിരിക്കുകയുംചെയ്തു. ഹനാ
ന്യാരാജാവിന്റെ ഉദ്യോഗസ്ഥന്മാരിലൊരാളാ
യിരുന്നു. 12ഭടന്മാരുടെ നായകരായി 2,600 പേരു
ണ്ടായിരുന്നു. 13ആ കുടുംബത്തലവന്മാരുടെ കീ
ഴിൽ ശക്തിയായി യുദ്ധംചെയ്യാൻ കഴിവുള്ള
മൂന്നുലക്ഷത്തിഏഴായിരത്തിഅഞ്ഞൂറു ഭടന്മാ
രുടെസേനയുണ്ടായിരുന്നു. ആ ഭടന്മാരാണ് ശ
ത്രുക്കളോടുള്ളയുദ്ധത്തിൽ രാജാവിനെ സഹാ
യിച്ചത്.14ഉസ്സീയാവ് സേനാംഗങ്ങൾക്ക് പരിച
കൾ, കുന്തം, ശിരസ്ത്രം, പടച്ചട്ട, വില്ലുകൾ,
കവിണക്കല്ലുകൾ എന്നിവ നൽകി. 15യെരൂശ
ലേമിൽ ഉസ്സീയാവ് വിദഗ്ദന്മാർ കണ്ടുപിടിച്ച
യന്ത്രങ്ങൾ ഉണ്ടാക്കി. ഗോപുരങ്ങളിലും മൂലഭി
ത്തികളിലും ആ യന്ത്രങ്ങൾ സ്ഥാപിക്കപ്പെട്ടു.
ആ യന്ത്രങ്ങളിൽനിന്നാണ് അമ്പുകളും വലിയ
കല്ലുകളും തൊടുക്കപ്പെട്ടത്. ഉസ്സീയാവ് പ്രസി
ദ്ധനായി. വിദൂരദേശവാസികൾപോലും അ
യാളുടെ പേരുകേട്ടു. വലിയസഹായങ്ങൾ ലഭി
ച്ചതുകൊണ്ട് അയാൾ ശക്തനായൊരു രാജാവാ
യിത്തീർന്നു.
16പക്ഷേ ശക്തനായപ്പോൾ ഉസ്സീയാവിനു
ണ്ടായ അഹങ്കാരം അയാളുടെ നാശത്തിനുകാര
ണമായി. തന്റെ ദൈവമാകുന്ന യഹോവയോ
ടു അയാൾ വിശ്വസ്തത പുലർത്തിയില്ല. ധൂപ
യാഗപീഠത്തിൽ ധൂപാർച്ചന നടത്താൻ അയാ
ൾ യഹോവയുടെ ആലയത്തിലേക്കുകയറി.
17പുരോഹിതനായ അസര്യാവും യഹോവയു
ടെ ആലയത്തിൽ ശുശ്രൂഷ നടത്തിയിരുന്ന വീര
ന്മാരായ എൺപതു പുരോഹിതന്മാരും ഉസ്സീയാ
വിനെ പിന്തുടർന്ന് ആലയത്തിലേക്കു ചെന്നു.
18ഉസ്സീയാവിന്റെ പ്രവൃത്തി തെറ്റാണെന്ന് അവ
ർ അയാളോടു പറഞ്ഞു. അവർ അയാളോടു
പറഞ്ഞു, “യഹോവയ്ക്കു ധൂപബലി നടത്തു
ന്നത് നിന്റെ ജോലിയല്ല. നീ അങ്ങനെ ചെയ്യു
ന്നതുശരിയല്ല. യഹോവയ്ക്കു ധൂപബലി നട
ത്തേണ്ടവർ പുരോഹിതന്മാരും അഹരോന്റെ
പിൻഗാമികളുമാണ്. ധൂപാർച്ചന നടത്താൻ
അവർ പരിശീലനം ലഭിച്ചവരാണ്. ഈ അതി
വിശുദ്ധസ്ഥലത്തുനിന്നും പുറത്തു പോവുക.
നീ വിശ്വസ്തനായിരുന്നില്ല. ദൈവമായ യ
ഹോവ ഇതിനു നിനക്ക് ഒരു ബഹുമതിയും
നൽകില്ല!”
19എന്നാൽ ഉസ്സീയാവ് കോപാകുലനായി. ധൂ
പഹോമം നടത്താൻ ഒരു പാത്രം അയാളുടെ
കൈയിലുണ്ടായിരുന്നു. ഉസ്സീയാവ് ആ പുരോ
ഹിതന്മാരോടു ദേഷ്യപ്പെട്ടപ്പോൾ അയാളുടെ
നെറ്റിയിൽ കുഷ്ഠം ഉണ്ടായി. യഹോവയുടെ
ആലയത്തിൽ ധൂപയാഗപീഠത്തിനു മുമ്പിൽ
പുരോഹിതന്മാരുടെ മുമ്പിൽ വച്ചാണതു സംഭ
വിച്ചത്. 20മുഖ്യപുരോഹിതനായ അസര്യാവും
എല്ലാ പുരോഹിതന്മാരും ഉസ്സീയാവിനെ നോ
ക്കി. അവർക്ക് അയാളുടെ നെറ്റിയിലെകുഷ്ഠം
കാണാമായിരുന്നു. പുരോഹിതന്മാർ ഉസ്സീയാ
വിനെവേഗംപുറത്തു പോകാൻനിർബ്ബന്ധിച്ചു.
യഹോവ തന്നെ ശിക്ഷിച്ചതിനാൽ ഉസ്സീയാവ്
സ്വയം പുറത്തേക്കോടി. 21ഉസ്സീയാരാജാവ് കു
ഷ്ഠരോഗിയായി. അയാൾക്ക് യഹോവയുടെ

ആലയത്തിൽ കടക്കാനായില്ല. ഉസ്സീയാവിന്റെ
പുത്രനായ യോഥാം കൊട്ടാരത്തിന്റെ നിയ
ന്ത്രണമേറ്റ് ജനങ്ങളുടെമേൽ അധികാരിയായി.
22ഉസ്സീയാവിന്റെപ്രവൃത്തികൾ ആദ്യന്തം ആ
മോസിന്റെ പുത്രനായ യെശയ്യാപ്രവാചകൻ
എഴുതിയിട്ടുണ്ട് 23ഉസ്സീയാവ് മരണമടയുകയും
തന്റെപൂർവ്വികരുടെസമീപം സംസ്കരിക്കപ്പെ
ടുകയും ചെയ്തു. രാജാവിന്റെ ശവപ്പറമ്പിന
ടുത്തുള്ള വയലിൽ അണ് ഉസ്സീയാവ് സംസ്ക
രിക്കപ്പെട്ടത്. കാരണം, ജനങ്ങൾ പറഞ്ഞു, "ഉ
സ്സീയാവിനു കുഷ്ഠമുണ്ട്." ഉസ്സീയാവിന്റെ
സ്ഥാനത്ത് യോഥാം പുതിയ രാജാവായി. ഉ
സ്സീയാവിന്റെ പുത്രനായിരുന്നു യോഥാം.

## യോഥാം യെഹൂദയുടെ രാജാവ്

27 രാജാവാകുമ്പോൾ യോഥാമിന് ഇരുപ
ത്തഞ്ചു വയസ്സായിരുന്നു. അയാൾ യെരൂ
ശലേമിൽ പതിനാറുവർഷം ഭരണംനടത്തി. യെ
രൂശാ എന്നായിരുന്നു അയാളുടെ അമ്മയുടെ
പേര്. സാദോക്കിന്റെ പുത്രിയായിരുന്നു യെരൂ
ശാ. 2യഹോവ ആവശ്യപ്പെട്ട കാര്യങ്ങൾ യോ
ഥാം ചെയ്തു. തന്റെപിതാവായ ഉസ്സീയാവ്
ചെയ്തതുപോലെതന്നെ അയാൾ യഹോവ
യെ അനുസരിച്ചു. എന്നാൽ യോഥാം തന്റെ
പിതാവിനെപ്പോലെ ധൂപാർച്ചനയ്ക്കായി യ
ഹോവയുടെആലയത്തിൽ കയറിയില്ല. പക്ഷേ
ജനങ്ങൾ തെറ്റുചെയ്യുന്നതു തുടർന്നു. 3യഹോ
വയുടെ ആലയത്തിന്റെ മുകളിലത്തെ കവാടം
യോഥാം പുതുക്കി. ഓഫെലിന്റെ മതിലിൽ
അയാൾ കുറേപണികൾ നടത്തി. 4യെഹൂദയി
ലെ മലമ്പ്രദേശത്ത് യോഥാം പട്ടണങ്ങൾ പണി
യുകയുംചെയ്തു. വനത്തിൽ യോഥാം കോട്ട
കളും ഗോപുരങ്ങളും നിർമ്മിച്ചു. 5അമ്മോന്യ
രുടെരാജാവിനോടും അയാളുടെ സേനയോടും
ഏറ്റുമുട്ടി യോഥാം അവരെ തോല്പിച്ചു. അതി
നാൽ അമ്മോന്യർ യോഥാമിന് മൂന്നുവർഷ
ത്തേക്കു വർഷം തോറും നൂറുതാലന്തു വെള്ളി
യും പതിനായിരംകോർ ഗോതമ്പും പതിനാ
യിരംകോർ യവവും നൽകി.
6തന്റെ ദൈവമാകുന്ന യഹോവയെ വിശ്വ
സ്തതയോടെ അനുസരിച്ചതിനാൽ യോഥാം
ശക്തനായി.7യോഥാമിന്റെ മറ്റു പ്രവൃത്തികളും
അയാൾചെയ്ത യുദ്ധങ്ങളും'യിസ്രായേലിലെ
യും യെഹൂദയിലെയും രാജാക്കന്മാരുടെ ചരി
ത്രം'എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയി
ട്ടുണ്ട്. 8രാജാവാകുമ്പോൾ യോഥാമിന് ഇരുപ
ത്തഞ്ചു വയസ്സായിരുന്നു. പതിനാറുവർഷം അ
യാൾ യെരൂശലേമിൽഭരിച്ചു. 9പിന്നെ, യോഥാം
മരിക്കുകയും തന്റെ പൂർവ്വികരോടൊപ്പം സം
സ്കരിക്കപ്പെടുകയും ചെയ്തു. ജനങ്ങൾ അ
യാളെ ദാവീദിന്റെ നഗരത്തിലാണ്* സംസ്ക
രിച്ചത്. യോഥാമിന്റെ സ്ഥാനത്ത് യോഥാമി
ന്റെപുത്രനായ ആഹാസ് രാജാവായി.

## ആഹാസ് യെഹൂദയുടെ രാജാവ്

28 രാജാവാകുമ്പോൾ ആഹാസിന് ഇരുപ
തു വയസ്സായിരുന്നു. അയാൾപതിനാറു
വർഷം യെരൂശലേമിൽ ഭരിച്ചു. തന്റെ പൂർവ്വി
കനായ ദാവീദിനെപ്പോലെ ദൈവദൃഷ്ടിയിൽ
ശരിയായ വഴിയിലായിരുന്നില്ല ആഹാസ് ജീ
വിച്ചത്. യഹോവ ആഗ്രഹിച്ചതുപോലെയൊ
ന്നും അയാൾചെയ്തില്ല. 2യിസ്രായേൽ രാജാക്ക
ന്മാരുടെ ദുഷിച്ച മാതൃകകളാണയാൾ പിന്തുടർ
ന്നത്. ബാൽദൈവങ്ങളെ ആരാധിക്കാൻവേണ്ടി
വിഗ്രഹങ്ങളുണ്ടാക്കാൻ അയാൾ അച്ചുകളുപ
യോഗിച്ചു. 3ബെൻ-ഹിന്നോം താഴ്വരയിൽ
ആഹാസ് ധൂപാർച്ചന നടത്തി. തന്റെ സ്വന്തം
പുത്രന്മാരെ അയാൾ തീയിലെരിച്ചു ബലിയർ
പ്പിച്ചു. ആ ദേശത്തു ജീവിച്ചിരുന്നവർ ചെയ്ത
അതേ ദുഷ്കൃത്യങ്ങൾ അയാൾചെയ്തു. യിസ്രാ
യേലുകാർ വന്നപ്പോൾ യഹോവ അവിടത്തു
കാരെ അവിടെനിന്നും ഒഴിപ്പിച്ചതാണ്. 4ആഹാ
സ് ഉന്നതസ്ഥലങ്ങളിലും കുന്നുകളിലും എല്ലാ
പച്ചമരക്കീഴിലും വഴിപാടുകളും ബലികളും
നടത്തി.
5-6ആഹാസ് പാപംചെയ്തു. അതിനാൽ യ
ഹോവ അരാമിലെ രാജാവിനെക്കൊണ്ട് ആഹാ
സിനെതോല്പിച്ചു. അരാമിലെ രാജാവും അയാ
ളുടെസൈന്യവും ആഹാസിനെ തോല്പിക്കുക
യും ഒട്ടനവധി യെഹൂദക്കാരെ തടവുകാരായി
പിടിക്കുകയുംചെയ്തു. അരാമിലെ രാജാവ് ആ
തടവുകാരെ ദമ്മേശെക്കിലേക്കു കൊണ്ടുപോ
യി. യിസ്രായേൽരാജാവായ പെക്കഹിനെകൊ
ണ്ടും യഹോവ ആഹാസിനെ തോല്പിച്ചു. രെമ
ല്യാ എന്നായിരുന്നു പെക്കഹിന്റെ പിതാവി
ന്റെ പേര്. പെക്കഹും അയാളുടെ സൈന്യവും
ഒറ്റദിവസംകൊണ്ട് യെഹൂദയിലെ ഒരുലക്ഷത്തി
ഇരുപതിനായിരം ധീരരായ പടയാളികളെ വ
ധിച്ചു. യെഹൂദക്കാർ, തങ്ങളുടെപൂർവ്വികർ പി
ന്തുടർന്നിരുന്ന ദൈവമായ യഹോവയെ അനു
സരിക്കാത്തതിനാലാണ് പെക്കഹ് അവരെ തോ
ല്പിച്ചത്. 7എഫ്രയീമിൽനിന്നുള്ള ധൈര്യശാലി
യായ ഒരു ഭടനായിരുന്നു സിക്രി. ആഹാസു
രാജാവിന്റെ പുത്രനായ മയശേയാ, കൊട്ടാരം
ചുമതലക്കാരനായിരുന്ന അസ്രീക്കാം, എൽക്കാ
നാ എന്നിവരെ സിക്രി വധിച്ചു. എൽക്കാനാ
രാജാവിന്റെ രണ്ടാം അധികാരിയായിരുന്നു
8യിസ്രായേൽസൈന്യം യെഹൂദയിൽ താമ
സിക്കുന്ന തങ്ങളുടെതന്നെ ബന്ധുക്കളായരണ്ടു
ലക്ഷംപേരെ പിടിച്ചു. സ്ത്രീകളെയും കുട്ടിക
ളെയുംകൂടാതെ യെഹൂദയിൽനിന്നും ഒട്ടനവധി
വിലപ്പിടിപ്പുള്ള വസ്തുക്കളും അവർ കൊണ്ടു
പോയി. ആ തടവുകാരെയും സാധനങ്ങളെയും
യിസ്രായേലുകാർ ശമര്യയിലേക്കു കൊണ്ടുവ
ന്നു.9എന്നാൽ യഹോവയുടെ പ്രവാചകരിലൊ
രാൾ അവിടെയുണ്ടായിരുന്നു. ഓദേദ് എന്നാ
യിരുന്നു ആ പ്രവാചകന്റെ പേര്. ശമര്യയി
ലേക്കു മടങ്ങിവന്ന യിസ്രായേൽസൈന്യത്തെ
ഓദേദ്കണ്ടുമുട്ടി. ഓദേദ് യിസ്രായേൽസൈന്യ
ത്തോടു പറഞ്ഞു, "നിങ്ങളുടെ പൂർവ്വികരുടെ
ദൈവമാകുന്ന യഹോവയ്ക്കു യെഹൂദക്കാരോ
ടു കോപമുണ്ടായതിനാൽ അവരെ തോല്പിക്കാ
ൻ നിങ്ങളെഅനുവദിച്ചു. നിങ്ങൾ വളരെ കോ
പത്തോടെ അവരെ ശിക്ഷിക്കുകയും വധിക്കു
കയും ചെയ്തു. ഇപ്പോൾ ദൈവം നിങ്ങളോടു
കോപിച്ചിരിക്കുന്നു. 10യെഹൂദയിലെയും യെരൂ
ശലേമിലെയും ജനങ്ങളെ അടിമകളാക്കിവ
യ്ക്കാൻ നിങ്ങളാലോചിക്കുന്നു. നിങ്ങളും നി
ങ്ങളുടെ ദൈവമാകുന്ന യഹോവയ്ക്കെതിരെ
പാപം ചെയ്തു. 11ഇപ്പോൾ ഞാൻ പറയുന്നതു
ശ്രദ്ധിക്കുക. നിങ്ങൾ പിടികൂടിയ നിങ്ങളുടെ
സഹോദരീ സഹോദരന്മാരെ തിരികെ വിട്ടയ
യ്ക്കുക. കാരണം യഹോവയുടെ ഉഗ്രകോപം
നിങ്ങൾക്കെതിരായിരിക്കുന്നു."
12അനന്തരം യിസ്രായേൽഭടന്മാർ യുദ്ധരംഗ
ത്തുനിന്ന് സ്വദേശത്തേക്കുവരുന്നത് എഫ്രയീമി
ലെചിലനേതാക്കൾ കണ്ടു. ആ നേതാക്കൾ യി

**ദാവീദിന്റെ നഗരം** യെരൂശലേമിന്റെ മറ്റൊരുപേര്.

സ്രായേൽഭടന്മാരെ കാണുകയും അവരെ താ
ക്കീതു ചെയ്യുകയും ചെയ്തു. യോഹാനാന്റെ
പുത്രനായ അസര്യാവ്, മെശില്ലേമോത്തിന്റെ
പുത്രനായ ബെരെഖ്യാവ്,ശല്ലൂമിന്റെ പുത്രനാ
യ യെഹിസ്കീയാവ്, ഹദ്ലായിയുടെ പുത്ര
നായ അമാസാ എന്നിവരായിരുന്നു ആ നേതാ
ക്കൾ.13ആ നേതാക്കൾ യിസ്രായേൽഭടന്മാരോടു
ഇങ്ങനെ പറഞ്ഞു, "യെഹൂദയിൽനിന്നുള്ള തട
വുകാരെ ഇങ്ങോട്ടുകൊണ്ടുവരരുത്. നിങ്ങളങ്ങ
നെ ചെയ്താൽ അത് യഹോവയ്ക്കെതിരെയു
ള്ള നമ്മുടെ അപരാധം വർദ്ധിപ്പിക്കും. നമ്മുടെ
പാപത്തെയും അപരാധത്തെയും അതു വഷളാ
ക്കുകയും യഹോവയ്ക്കു യിസ്രായേലിനോടു
ള്ള കോപം വർദ്ധിക്കുകയും ചെയ്യും!"

14അതിനാൽ ഭടന്മാർ തടവുകാരെയും വില
പിടിച്ച വസ്തുക്കളെയും ആ നേതാക്കൾക്കും
യിസ്രായേൽജനതയ്ക്കും നൽകി. 15അസര്യാവ്,
ബേരെഖ്യാവ്, യെഹിസ്കീയാവ്, അമാസാ എ
ന്നീനേതാക്കൾ എഴുന്നേറ്റ് നിന്ന് തടവുകാരെ
സഹായിച്ചു. യിസ്രായേൽസൈന്യം കവർന്ന
വസ്ത്രങ്ങൾ എടുത്ത് ആ നാലുപേരും നഗ്നരാ
യവർക്കുകൊടുത്തു. ആ നേതാക്കൾ അവർക്ക്
പാദരക്ഷകളും കൊടുത്തു. യെഹൂദയിൽനി
ന്നുള്ളതടവുകാർക്ക് അവർ തിന്നാനും കുടിക്കാ
നുംകൊടുത്തു. അവർ അവരെ എണ്ണതേപ്പി
ച്ചു.*അനന്തരം എഫ്രയീമിൽനിന്നുള്ള ആ നേ
താക്കൾ ക്ഷീണിതരായ തടവുകാരെ കഴുതപ്പു
റത്തു കയറ്റി പനമരങ്ങളുടെ നഗരമായ യെരീ
ഹോവിലുള്ള അവരുടെ സ്വന്തംകുടുംബങ്ങളി
ലാക്കി. പനമരങ്ങളുടെ നഗരമാണ് യെരീഹോ.
അനന്തരം ആ നാലു നേതാക്കളും സ്വദേശമായ
ശമര്യയിലേക്കു മടങ്ങി.

16-17ആ സമയത്തു തന്നെ എദോംകാർ വീണ്ടും
വരികയും യെഹൂദക്കാരെ തോല്പിക്കുകയും ചെ
യ്തു. എദോമ്യർ ജനങ്ങളെ പിടികൂടി തടവു
കാരായികൊണ്ടുപോയി. അതിനാൽ ആഹാസ്
രാജാവ് അശ്ശൂരിലെരാജാവിനോടു സഹായമ
പേക്ഷിച്ചു.18ഫെലിസ്ത്യരും യെഹൂദയുടെ തെ
ക്കുഭാഗത്തും കുന്നുകളിലുള്ള പട്ടണങ്ങളിലും
ആക്രമണം നടത്തി. ബേത്ത്-ശേമെശ്, അയ്യാ
ലോൻ, ഗെദേരോത്ത്, സോഖോ, തിമ്നാ, ഗിം
സോവ്പട്ടണങ്ങൾ ഫെലിസ്ത്യർ പിടിച്ചെടു
ത്തു. ആ പട്ടണങ്ങൾക്കടുത്തുള്ള ഗ്രാമങ്ങളും
അവർപിടിച്ചെടുത്തു. അനന്തരം ഫെലിസ്ത്യർ
ആ പട്ടണങ്ങളിൽ താമസിച്ചു. 19യെഹൂദക്കാരെ
അവരുടെ രാജാവായ ആഹാസ് പാപം ചെ
യ്യാൻ പ്രേരിപ്പിച്ചു. അയാൾ യഹോവയോടു
വളരെ അവിശ്വസ്തനായിരുന്നു. അതിനാൽ
യഹോവ യെഹൂദയ്ക്കു ദുരിതങ്ങൾ നൽകി.
20അശ്ശൂരിലെ രാജാവായ തിഗ്ലത്ത്-പിലേ
സെർയെഹൂദയിൽ വന്നെങ്കിലും ആഹാസിനെ
സഹായിക്കുന്നതിന് പകരം അയാൾക്കു കുഴപ്പ
ങ്ങളുണ്ടാക്കുകയായിരുന്നു ചെയ്തത്. 21ആഹാ
സ് യഹോവയുടെ ആലയത്തിൽ നിന്നും രാജ
കൊട്ടാരത്തിൽനിന്നും രാജകുമാരകളുടെ കൊ
ട്ടാരങ്ങളിൽ നിന്നുമുള്ള അമൂല്യവസ്തുക്കളെടു
ത്തു. ആഹാസ് ആ സാധനങ്ങൾ അശ്ശൂരിലെ
രാജാവിനു കൊടുത്തു. എന്നാൽ അത് ആഹാ
സിനെ സഹായിച്ചില്ല.

22ആഹാസ് ദുരിതങ്ങൾക്കിടയിലും കൂടുതൽ
പാപം ചെയ്യുകയും യഹോവയോടു അവിശ്വ
സ്തത പുലർത്തുകയും ചെയ്തു. 23ദമ്മേശെ
ക്കിലെ ജനങ്ങൾ ആരാധിച്ച ദേവന്മാർക്കു
അയാൾ ബലികളർപ്പിച്ചു. ദമ്മേശെക്കുകാർ
ആഹാസിനെ തോല്പിച്ചിരുന്നു. അതിനാൽ
അയാൾ ഇങ്ങനെ കരുതി: "അരാമ്യർ ആരാധി
ക്കുന്ന ദേവന്മാർ അവരെ സഹായിച്ചു. അതി
നാൽ ഞാൻ ആ ദേവന്മാർക്കു ബലിയർപ്പി
ച്ചാൽ അവർ എന്നെയും സഹായിച്ചേക്കാം."
ആഹാസ് ആ ദേവന്മാരെ ആരാധിച്ചു. അങ്ങ
നെ അയാൾ പാപം ചെയ്യുകയും യിസ്രാ
യേലുകാരെക്കൊണ്ടു പാപം ചെയ്യിപ്പിക്കു
കയും ചെയ്തു.

24ദൈവത്തിന്റെ ആലയത്തിൽനിന്നുള്ള സാ
ധനങ്ങളെടുത്ത് ആഹാസ് അവയെ ഉടച്ചുക
ളഞ്ഞു. എന്നിട്ടയാൾ യഹോവയുടെ ആലയ
ത്തിന്റെ വാതിലുകളടച്ചു. അയാൾ യാഗപീഠ
ങ്ങളുണ്ടാക്കുകയും അവയെ യെരൂശലേമിലെ
എല്ലാ മൂലയിലും വയ്ക്കുകയും ചെയ്തു. 25യെ
ഹൂദയിലെ എല്ലാപട്ടണങ്ങളിലും ആഹാസ് മ
റ്റുദൈവങ്ങളെ ആരാധിക്കുന്നതിന് ധൂപബലി
കളർപ്പിക്കാൻ ഉന്നതസ്ഥലങ്ങൾ ഉണ്ടാക്കി. ത
ന്റെ പൂർവ്വികന്മാർ അനുസരിച്ച ദൈവമായ
യഹോവയെ ആഹാസ് വളരെ കോപാകുല
നാക്കി.

26ആഹാസിന്റെ മറ്റു പ്രവൃത്തികൾ ആദ്യന്തം
'യെഹൂദയിലെയും യിസ്രായേലിലെയും രാജാ
ക്കന്മാരുടെ ചരിത്രം' എന്നപുസ്തകത്തിൽ എഴു
തിയിട്ടുണ്ട്. 27ആഹാസ് മരണമടയുകയും ത
ന്റെ പൂർവ്വികരോടൊപ്പം സംസ്കരിക്കപ്പെടു
കയും ചെയ്തു. യെരൂശലേം നഗരത്തിലാണ്
ജനങ്ങൾ ആഹാസിനെ സംസ്കരിച്ചത്. പക്ഷേ
യിസ്രായേൽ രാജാക്കന്മാർ സംസ്കരിക്കപ്പെട്ട
അതേ സ്ഥലത്തല്ല അവർ ആഹാസിനെ സംസ്
കരിച്ചത്. ആഹാസിന്റെ സ്ഥാനത്ത് അയാളു
ടെ പുത്രൻ യെഹിസ്കീയാവ് പുതിയ രാജാ
വായി.

## യെഹിസ്കീയാവ് യെഹൂ ദയിലെ രാജാവ്

29 ഇരുപത്തഞ്ചാം വയസ്സിലാണ് യെഹി
സ്കീയാവ് രാജാവായത്. അയാൾ യെ
രൂശലേമിൽ ഇരുപത്തൊൻപതുവർഷം ഭരണം
നടത്തി. അബീയാ എന്നായിരുന്നു അയാളുടെ
അമ്മയുടെപേര്. സെഖര്യാവിന്റെ പുത്രിയാ
യിരുന്നുഅവൾ. 2യഹോവ ആവശ്യപ്പെട്ട കാര്യ
ങ്ങളാണ് യെഹിസ്കീയാവ് ചെയ്തത്. തന്റെ
പൂർവ്വികനായ ദാവീദിനെപ്പോലെ നേരായതു
മാത്രം അയാൾ ചെയ്തു.

3യെഹിസ്കീയാവ് യഹോവയുടെ ആലയ
ത്തിന്റെ വാതിലുകൾ ഉറപ്പിച്ച് ശക്തമാക്കി.
യെഹിസ്കീയാവ് ആലയം വീണ്ടും തുറന്നു.
താൻ രാജാവായതിന്റെ ആദ്യത്തെവർഷം ആ
ദ്യത്തെ മാസംതന്നെ അയാൾ അതുചെയ്തു.
4-5യെഹിസ്കീയാവ് പുരോഹിതരെയും ലേ
വ്യരെയും ഒരു സമ്മേളനത്തിൽ വിളിച്ചുകൂട്ടി.
ആലയത്തിന്റെ കിഴക്കുവശത്തെ തുറസ്സായ
സ്ഥലത്ത് അയാൾ അവരുമായി സമ്മേളിച്ചു.
യെഹിസ്കീയാവ് അവരോടുപറഞ്ഞു, "എ
ന്നെശ്രവിക്കൂ ലേവ്യരേ! വിശുദ്ധശുശ്രൂഷയ്ക്കു
നിങ്ങൾതയ്യാറാകൂ. ദൈവമായ യഹോവയുടെ
ആലയത്തെ വിശുദ്ധശുശ്രൂഷയ്ക്കു തയ്യാറാക്കു
ക. നിങ്ങളുടെ പൂർവ്വികർ ആരാധിച്ച ദൈവമാ
ണവൻ. ആലയത്തിലേതല്ലാത്ത സാധനങ്ങൾ
അവിടെനിന്നും മാറ്റുക. ആ വസ്തുക്കൾ ആ
ലയത്തെ അശുദ്ധമാക്കുന്നു. 6നമ്മുടെ പൂർവ്വി
കർയഹോവയെവിടുകയും യഹോവയുടെ ആ

**അവർ ... തേപ്പിച്ചു** ഒരു ഔഷധമെന്ന നിലയ്ക്ക് അവർ അവരെ എണ്ണ തേപ്പിച്ചു.

ലയത്തിൽനിന്നും മുഖംതിരിക്കുകയും ചെയ്തു.
7ആലയത്തിന്റെ മുഖമണ്ഡപത്തിലെ വാതി
ലുകൾ അവർ അടയ്ക്കുകയും വിളക്കുകളിലെ
നാളം അണയ്ക്കുകയും ചെയ്തു. യിസ്രായേ
ലിന്റെദൈവത്തിന് അതിവിശുദ്ധസ്ഥലത്തെ യാ
ഗപീഠത്തിൽ ധൂപാർച്ചനയും ഹോമയാഗവും
അവർ നിർത്തി. 8അതിനാൽ യെഹൂദക്കാരോടും
യെരൂശലേംകാരോടും യഹോവയ്ക്കു വലിയ
കോപമായി. യഹോവ അവരെശിക്ഷിച്ചു. യ
ഹോവ യെഹൂദക്കാരോടും യെരൂശലേംകാരോ
ടും ചെയ്തകാര്യങ്ങൾ കണ്ട് മറ്റുള്ളവർ ഭയന്നു
വിറച്ചു. ആ ജനങ്ങൾ യെഹൂദക്കാരോടുള്ള വെ
റുപ്പുകൊണ്ടും അത്ഭുതംകൊണ്ടും തങ്ങളുടെ
തല കുലുക്കി. ഇതെല്ലാം സത്യമാണെന്ന് നിങ്ങ
ളറിയുക. നിങ്ങൾക്കു നിങ്ങളുടെ സ്വന്തം കണ്ണു
കൾ കൊണ്ടുകാണാം. 9അതിനാലാണ് നമ്മുടെ
പൂർവ്വികർ യുദ്ധത്തിൽവധിക്കപ്പെട്ടതും. നമ്മു
ടെപുത്രീപുത്രന്മാരും ഭാര്യമാരും തടവുകാരക്ക
പ്പെട്ടു. 10അതിനാൽ ഇപ്പോൾ, യെഹിസ്കീയാ
വ് എന്ന ഞാൻ യിസ്രായേലിന്റെ ദൈവമാ
യ യഹോവയുമായി ഒരുകരാറുണ്ടാക്കുന്നു. അ
പ്പോൾഅവന് നമ്മോടു അധികം കോപമുണ്ടാ
കില്ല.11അതിനാൽ എന്റെപുത്രന്മാരേ, മടിപി
ടിക്കുകയോ ഒട്ടുംസമയം കളയുകയോ ചെയ്യ
രുത്. തന്നെ ശുശ്രൂഷിക്കാൻ യഹോവ നിങ്ങളെ
തെരഞ്ഞെടുത്തു. ആലയത്തിൽ തന്നെ ശുശ്രൂ
ഷിക്കാനും ധൂപാർച്ചനനടത്താനുമാണ് അവൻ
നിങ്ങളെ തെരഞ്ഞെടുത്തത്."

12-14ജോലികളാരംഭിച്ചവരായി അപ്പോൾ അ
വിടെയുണ്ടായിരുന്ന ലേവ്യരുടെ ഒരു പട്ടിക
യിതാ: കൊഹാത്തിന്റെ കുടുംബത്തിൽനിന്ന്
അമാസായിയുടെപുത്രനായ മഹത്ത്, അസ
ര്യാവിന്റെ പുത്രനായ യോവേൽ എന്നിവരു
ണ്ടായിരുന്നു. മെരാരിയുടെ കുടുംബത്തിൽനി
ന്നും അബ്ദിയുടെപുത്രനായ കീശും യെഹല്ലെ
ലേലിന്റെപുത്രനായ അസര്യാവും. ഗേർശോ
ന്റെ കുടുംബത്തിൽനിന്നും സിമ്മയുടെ പുത്ര
നായ യോവാശും യോവാഹിന്റെ പുത്രനായ
ഏദേനും. ഏലീസഫാന്റെ പിൻഗാമികളിൽ
നിന്നുംശിമ്രിയും യെയൂവേലും. ആസാഫിന്റെ
പിൻഗാമികളിൽ നിന്നും സെഖര്യാവും മത്ഥ
ന്യാവും. ഹേമാന്റെ പിൻഗാമികളിൽനിന്നും
യെഹൂയേലും ശിമെയിയും. യെദൂഥൂനിന്റെ
പിൻഗാമിളിൽനിന്നും ശിമയ്യാവും ഉസ്സീയേലും.
15അനന്തരം ഈ ലേവ്യർ തങ്ങളുടെ സഹോ
ദരന്മാരെ വിളിച്ചുകൂട്ടി അവരെ ആലയത്തിൽ
ശുശ്രൂഷയ്ക്കായി ഒരുക്കുകയുംചെയ്തു. യഹോ
വയിൽനിന്നും വന്ന, രാജാവിന്റെ കല്പനയെ,
അവർ അനുസരിച്ചു. അവർയഹോവയുടെ ആ
ലയം ശുദ്ധീകരിക്കാൻ അതിനുള്ളിലേക്കു കട
ന്നു.16യഹോവയുടെ ആലയത്തിന്റെ അന്തർ
ഭാഗം ശുദ്ധീകരിക്കാൻ പുരോഹിതർ അതിന്റെ
ഉൾഭാഗത്തേക്കു കടന്നു. യഹോവയുടെ ആലയ
ത്തിൽ തങ്ങൾകണ്ട എല്ലാ അശുദ്ധവസ്തുക്കളും
അവർപുറത്തെടുത്തു.അശുദ്ധവസ്തുക്കളെല്ലാം
അവർ യഹോവയുടെ ആലയത്തിന്റെ മുറ്റ
ത്തേക്കു കൊണ്ടുവന്നു. അനന്തരം ലേവ്യർ ആ
അശുദ്ധവസ്തുക്കൾ കിദ്രോൻ താഴ്‌വരയിലേ
ക്കുകൊണ്ടുപോയി. 17ഒന്നാം മാസത്തിന്റെ ഒ
ന്നാംദിവസം, ലേവ്യർ വിശുദ്ധശുശ്രൂഷയ്ക്കു
സ്വയം തയ്യാറാകാൻ തുടങ്ങി. മാസത്തിന്റെ
എട്ടാംദിവസം ലേവ്യർ യഹോവയുടെ ആലയ
ത്തിന്റെ മുഖമണ്ഡപത്തിലേക്കു വന്നു. എട്ടു
ദിവസങ്ങൾകൂടി അവർ യഹോവയുടെ ആല
യംവിശുദ്ധകർമ്മങ്ങൾക്കായി തയ്യാറാക്കുന്ന പ
ണി തുടർന്നു. ഒന്നാം മാസത്തിന്റെ പതിനാറാം
ദിവസം അവർ പണി തീർത്തു.

18അനന്തരം അവർ യെഹിസ്കീയാരാജാവി
ന്റെ അടുത്തേക്കുപോയി. അവർഅദ്ദേഹത്തോ
ടുപറഞ്ഞു,"യെഹിസ്കീയാരാജാവേ, യഹോ
വയുടെആലയവും ഹോമയാഗപീഠവും ആല
യത്തിലെ എല്ലാ സാധനങ്ങളുംശുദ്ധമാക്കി. അ
പ്പം നിരത്തുന്ന മേശയും അതിന്മേലുള്ള എല്ലാ
ഉപകരണങ്ങളും ഞങ്ങൾ ശുചിയാക്കി. 19ആ
ഹാസ്‌രാജാവ് ദൈവത്തിനെതിരെ കലാപം കൂ
ട്ടി.ആലയത്തിന്റേതായ കുറേസാധനങ്ങൾ അ
യാൾ ദൂരെഎറിയുകയും ചെയ്തു. പക്ഷേ ഞ
ങ്ങൾഅവയെല്ലാം തിരികെവച്ച് വിശുദ്ധ കർമ്മ
ങ്ങൾക്കു തയ്യാറാക്കി. അവയിപ്പോൾ യഹോവ
യുടെ യാഗപീഠത്തിനു മുമ്പിലുണ്ട്."

20യെഹിസ്കീയാരാജാവ് നഗരത്തിലെ ഉ
ദ്യോഗസ്ഥന്മാരെയും കൂട്ടി പിറ്റേന്നു പ്രഭാത
ത്തിൽ യഹോവയുടെ ആലയത്തിലേക്കു കയ
റിപ്പോയി. 21ഏഴുകാളകൾ, ഏഴ് ആണാടുകൾ,
ഏഴുകുഞ്ഞാടുകൾ, ഏഴ്ആൺകോലാടുകൾ
എന്നിവയേയും അവർ കൊണ്ടുവന്നു. യെഹൂദ
രാജ്യത്തിനും വിശുദ്ധസ്ഥലം ശുദ്ധീകരിക്കുന്ന
തിനും യെഹൂദയിലെ ജനങ്ങൾക്കുംവേണ്ടി ഒരു
പാപബലിക്കായിരുന്നു അത്. അഹരോന്റെ
പിൻഗാമികളായ പുരോഹിതന്മാരോടു യെഹി
സ്കീയാരാജാവ്, ആ മൃഗങ്ങളെ യഹോവയുടെ
യാഗപീഠത്തിൽ അർപ്പിക്കാൻകല്പിച്ചു. 22അതി
നാൽ പുരോഹിതന്മാർ കാളകളെകൊന്ന് രക്ത
മെടുത്തു. എന്നിട്ടവർ കാളയുടെ രക്തം യാഗ
പീഠത്തിൽതളിച്ചു. അനന്തരം പുരോഹിതന്മാ
ർ ആണാടുകളെ കൊല്ലുകയും അവയുടെ ര
ക്തംയാഗപീഠത്തിൽ തളിക്കുകയുംചെയ്തു. അ
നന്തരംപുരോഹിതന്മാർ കുഞ്ഞാടുകളെ കൊ
ല്ലുകയും അവയുടെരക്തം യാഗപീഠത്തിൽ ത
ളിക്കുകയുംചെയ്തു.23-24അനന്തരം പുരോഹിത
ർ ആൺകോലാടുകളെ രാജാവിന്റെയും അവി
ടെക്കൂടിയിരുന്ന ജനങ്ങളുടെയും മുമ്പിൽ കൊ
ണ്ടുവന്നു. ആകോലാടുകൾ പാപബലിയ്ക്കു
വേണ്ടിയായിരുന്നു. പുരോഹിതർ തങ്ങളുടെ
കൈകൾ കോലാടുകളുടെമേൽ വയ്ക്കുകയും
അവയെ കൊല്ലുകയും ചെയ്തു. കോലാടുക
ളുടെ രക്തംകൊണ്ട് പുരോഹിതന്മാർ യാഗപീഠ
ത്തിൽ ഒരു പാപബലിഅർപ്പിച്ചു. യിസ്രായേ
ൽജനതയുടെ പാപങ്ങൾദൈവം പൊറുക്കുന്ന
തിനായിരുന്നു അവർ അങ്ങനെ ചെയ്തത്. മുഴു
വൻ യിസ്രായേൽജനതയ്ക്കും വേണ്ടിയായിരി
ക്കണം ഹോമയാഗവും പാപബലിയുമെന്ന് രാ
ജാവു പറഞ്ഞു.

25ദാവീദ്, രാജാവിന്റെ ദർശകനായഗാദ്, നാ
ഥാൻ പ്രവാചകൻ എന്നിവർ കല്പിച്ചതുപോ
ലെ യെഹിസ്കീയാരാജാവ് ലേവ്യരെ ഇലത്താ
ളങ്ങൾ, വീണകൾ, കിന്നരങ്ങൾ എന്നിവ നൽ
കി യഹോവയുടെ ആലയത്തിൽനിർത്തി. ഈ
കല്പന യഹോവയുടെ പ്രവാചകരിലൂടെ അവ
നിൽനിന്നും വന്നതാണ്. 26അതിനാൽ ലേവ്യർ
ദാവീദിന്റെ സംഗീതഉപകരണങ്ങളുമായി ത
യ്യാറായി നിന്നു. പുരോഹിതന്മാർ തങ്ങളുടെ
കാഹളങ്ങളുമായും ഒരുങ്ങിനിന്നു. 27അപ്പോൾ
യെഹിസ്കീയാവ് യാഗപീഠത്തിൽ ഹോമയാ
ഗം അർപ്പിക്കുന്നതിനു കല്പന നൽകി. ഹോമയാ
ഗം ആരംഭിച്ചതോടുകൂടി യഹോവയ്ക്കുള്ള ഗാ
നവുംആരംഭിച്ചു. കാഹളങ്ങൾ മുഴക്കപ്പെടുക
യും യിസ്രായേലിന്റെ രാജാവായിരുന്ന ദാവീ

ദിന്റെ സംഗീതോപകരണങ്ങൾ വായിക്കപ്പെ
ടുകയും ചെയ്തു. 28ഹോമയാഗം കഴിക്കുംവരെ
സഭ മുഴുവൻ നമസ്കരിച്ചു. ഗായകർ പാടി,
കാഹളമൂത്തുകാർ തങ്ങളുടെ കാഹളങ്ങളൂതി.

29ബലികളെല്ലാം അവസാനിച്ചപ്പോൾ യെ
ഹിസ്കീയാരാജാവും അദ്ദേഹത്തോടൊപ്പമു
ണ്ടായിരുന്ന ജനങ്ങളും നമസ്കരിക്കുകയും ആ
രാധനനടത്തുകയും ചെയ്തു. 30യഹോവയെ
സ്തിതിക്കുവാൻ യെഹിസ്കീയാരാജാവും അ
ദ്ദേഹത്തിന്റെ ഉദ്യോഗസ്ഥന്മാരും ലേവ്യരോടു
കല്പിച്ചു.ദാവീദും ദൈവപുരുഷനായ ആസാ
ഫുമെഴുതിയഗീതങ്ങൾ അവർ ആലപിച്ചു. അ
വർ ദൈവത്തെസ്തുതിച്ച് ആഹ്ലാദിച്ചു. അവ
രെല്ലാംദൈവത്തെ നമസ്കരിക്കുകയും ആരാ
ധിക്കുകയുംചെയ്തു.31യെഹിസ്കീയാവു പറ
ഞ്ഞു,“യെഹൂദ്യരായ നിങ്ങളിപ്പോൾ സ്വയം യ
ഹോവയ്ക്കു സമർപ്പിക്കപ്പെട്ടിരിക്കുന്നു. അടു
ത്തുവരൂ, ബലികളും കൃതജ്ഞതാബലികളും യ
ഹോവയുടെ ആലയത്തിലേക്കു കൊണ്ടുവരൂ.”
അപ്പോൾ ജനങ്ങൾബലികളും കൃതജ്ഞതാ ബ
ലികളും കൊണ്ടുവന്നു. ആഗ്രഹിച്ചവരെല്ലാം
ഹോമയാഗങ്ങളും നടത്തി. 32സഭയിലുണ്ടായി
രുന്നവർ ആലയത്തിലേക്കുകൊണ്ടുവന്ന ഹോമ
യാഗങ്ങളുടെ എണ്ണം: എഴുപതുകാളകൾ, നൂറ്
ആണാടുകൾ, ഇരുന്നൂറു ചെമ്മരിയാടുകൾ. ഈ
മൃഗങ്ങളെല്ലാം യഹോവയ്ക്കുള്ള ഹോമയാഗ
ങ്ങളായി സമർപ്പിക്കപ്പെട്ടു. 33യഹോവയ്ക്കുള്ള
വിശുദ്ധബലികൾ അറുന്നൂറുകാളകളും മൂവാ
യിരം ചെമ്മരിയാടുകളും കോലാടുകളുമായി
രുന്നു.

34പക്ഷേ എല്ലാ മൃഗങ്ങളെയും മുറിക്കുന്ന
തിനോ തൊലിനീക്കം ചെയ്ത് ഹോമയാഗമർ
പ്പിക്കുന്നതിനോ ആവശ്യമായത്ര പുരോഹിത
ന്മാർ ഉണ്ടായിരുന്നില്ല. അതിനാൽ ആ ജോലി
കൾ തീരുംവരെയും മറ്റു പുരോഹിതന്മാർ വിശു
ദ്ധശുശ്രൂഷയ്ക്കു തയ്യാറാകുംവരെയും അവരുടെ
ബന്ധുക്കളായ ലേവ്യർ അവരെ സഹായിച്ചു.
യഹോവയെ ശുശ്രൂഷിക്കുന്നതിൽ ലേവ്യരാ
യിരുന്നു കൂടുതൽ സമർപ്പണബുദ്ധികൾ. അ
വർ പുരോഹിതന്മാരെക്കാൾ ഇക്കാര്യത്തിൽ
ഉത്സാഹംകാട്ടി. 35ധാരാളം ഹോമയാഗങ്ങളും സ
മാധാനബലികളുടെ കൊഴുപ്പും പാനീയയാഗ
ങ്ങളും അവിടെയുണ്ടായിരുന്നു. അതിനാൽ യ
ഹോവയുടെ ആലയത്തിലെ ശുശ്രൂഷ വീണ്ടും
തുടങ്ങി.36തന്റെ ജനതയ്ക്കായി ദൈവം തയ്യാ
റാക്കിയകാര്യങ്ങളിൽ യെഹിസ്കീയാവും ജന
ങ്ങളും വളരെ ആഹ്ലാദിച്ചു. അവൻ ഇത്രവേഗം
ഇങ്ങനെ ചെയ്തതിലും അവർ ആഹ്ലാദിച്ചു!

### യെഹിസ്കീയാവ് പെസഹ ആഘോഷിക്കുന്നു

30 യെഹിസ്കീയരാജാവ് മുഴുവൻ യിസ്രാ
യേലുകാർക്കും യെഹൂദക്കാർക്കും സന്ദേ
ശങ്ങളയച്ചു. എഫ്രയീമുകാർക്കും മനശ്ശെക്കാർ
ക്കുംഅദ്ദേഹം കത്തുകളയച്ചു. യിസ്രായേലി
ന്റെദൈവമാകുന്ന യഹോവയ്ക്കുവേണ്ടി പെ
സഹആഘോഷിക്കുന്നതിന് യെരൂശലേമിലെ
യഹോവയുടെ ആലയത്തിലേക്കു വരാൻ യെ
ഹിസ്കീയാവ് അവരെയെല്ലാം ക്ഷണിച്ചു. 2ര
ണ്ടാംമാസത്തിൽ പെസഹ ആഘോഷിക്കാമെ
ന്ന് യെഹിസ്കീയാരാജാവ് എല്ലാ ഉദ്യോഗസ്ഥ
ന്മാരോടും യെരൂശലേമിലെ മുഴുവൻ സഭയോ
ടുംസമ്മതിച്ചു.3പതിവുസമയത്ത് പെസഹ ആ
ഘോഷിക്കാൻ അവർക്കു കഴിഞ്ഞിരുന്നില്ല. കാ
രണം, വേണ്ടത്രപുരോഹിതന്മാർ വിശുദ്ധശുശ്രൂ
ഷയ്ക്കായി ഒരുങ്ങിയിരുന്നില്ല. കൂടാതെ ജന
ങ്ങൾ യെരൂശലേമിൽ ഒത്തുകൂടിയിരുന്നില്ല എ
ന്നത് മറ്റൊരു കാരണവുമാണ്. 4കരാറ്യെഹി
സ്കീയാവിനെയും മുഴുവൻ സഭയെയും
തൃപ്തിപ്പെടുത്തിയിരുന്നു. 5അതിനാൽ അവർ
ബേർ-ശേബ പട്ടണം മുതൽ ദാൻപട്ടണംവരെ
യിസ്രായേൽമുഴുവൻ ഒരു പ്രഖ്യാപനം നടത്തി.
യിസ്രായേലിന്റെ യഹോവയാകുന്ന ദൈവ
ത്തിനുവേണ്ടി പെസഹ ആഘോഷിക്കാൻ യെ
രൂശലേമിലേക്കുവരാൻ അവർ ജനങ്ങളോടാവ
ശ്യപ്പെട്ടു. മോശെ കല്പിച്ചതുപോലെ, കുറെയേ
റെ വർഷങ്ങൾക്കു മുമ്പുമുതൽ കുറെ യിസ്രാ
യേലുകാർ പെസഹ ആചരിച്ചിരുന്നില്ല. 6അതി
നാൽ ദൂതന്മാർ രാജാവിന്റെ കത്തുകൾ യിസ്രാ
യേലിലും യെഹൂദയിലുമെമ്പാടും വിതരണം
ചെയ്തു. കത്തിലെ ഉള്ളടക്കം ഇതായിരുന്നു:

യിസ്രായേല്യരേ, അബ്രാഹാമിന്റെയും
യിസ്ഹാക്കിന്റെയും യാക്കോബിന്റെയും
ദൈവമായ യഹോവയിങ്കലേക്കു തിരിയു
ക.അപ്പോൾ അശ്ശൂരിലെ രാജാക്കന്മാരിൽ
നിന്നും രക്ഷപ്പെട്ട് ജീവനോടെ അവശേഷി
ക്കുന്ന നിങ്ങളിലേക്കു ദൈവം മടങ്ങിവരും.
7നിങ്ങളുടെ പിതാക്കന്മാരെയോ സഹോദര
ന്മാരെപ്പോലെയോ ആകരുത്. യഹോവ അ
വരുടെ ദൈവമായിരുന്നുവെങ്കിലും അവർ
അവനെതിരെ തിരിഞ്ഞു. അതിനാൽ യ
ഹോവ ജനങ്ങളെക്കൊണ്ട് അവരെ വെറു
പ്പിക്കുകയും അവരെക്കുറിച്ച് ദുഷിച്ച് സം
സാരിപ്പിക്കുകയും ചെയ്തു. ഇതു സത്യമാ
ണെന്ന് നിങ്ങൾക്കു സ്വന്തം കണ്ണുകൾകൊ
ണ്ടു കാണാവുന്നതാണ്. 8നിങ്ങളുടെ പൂർ
വ്വികരെപ്പോലെ കഠിനഹൃദയരാവരുത്. പൂ
ർണ്ണമനസ്സോടെ യഹോവയെ അനുസരി
ക്കുക. അതിവിശുദ്ധസ്ഥലത്തേക്കു വരിക.
യഹോവ നിത്യമായ I വിശുദ്ധമാക്കിയതാ
ണ് അതിവിശുദ്ധസ്ഥലം. നിങ്ങളുടെ ദൈ
വമാകുന്ന യഹോവയെ ശുശ്രൂഷിക്കൂ. അ
പ്പോൾ യഹോവയുടെ ഭയപ്പെടുത്തുന്ന
കോപം നിങ്ങളിൽനിന്നകന്നുപോകും. 9നി
ങ്ങൾ തിരിച്ചുവരികയും യഹോവയെ അ
നുസരിക്കുകയും ചെയ്താൽ നിങ്ങളുടെ
ബന്ധുക്കൾക്കും കുട്ടികൾക്കും അവരെ പി
ടിച്ചു വച്ചിരിക്കുന്നവരിൽനിന്നും കാരുണ്യം
കിട്ടും. നിങ്ങളുടെ ബന്ധുക്കളും കുട്ടികളും
ഈദേശത്തേക്കു തിരിച്ചുവരികയുംചെയ്യും.
നിങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങ
ളോടു ദയയും കരുണയുള്ളവനുമാകുന്നു.
നിങ്ങൾ അവനിലേക്കു മടങ്ങിവന്നാൽ
അവൻ നിങ്ങളിൽ നിന്നകന്നുപോവില്ല.

10എഫ്രയീം, മനശ്ശെ പ്രദേശങ്ങളിലുള്ള എ
ല്ലാപട്ടണങ്ങളിലേക്കും ദൂതന്മാർപോയി. സെ
ബൂലൂൻറരാജ്യംവരെ അവർപോയി. എന്നാ
ൽ ജനങ്ങൾ ദൂതന്മാരെ പരിഹസിച്ചു ചിരിച്ചു.
11എന്നാൽ ആശേർ, മനശ്ശെ, സെബൂലൂൻ പ്രദേ
ശങ്ങളിലെ കുറേപ്പേർമാത്രം വിനീതരായി യെ
രൂശലേമിലേക്കുമടങ്ങിപ്പോയി. 12യെഹൂദയിൽ
രാജാവിനെയും അവന്റെ ഉദ്യോഗസ്ഥന്മാരെ
യും അനുസരിക്കുന്നതിന് ദൈവത്തിന്റെ ശ
ക്തി ജനങ്ങളെ ഒരുമിപ്പിച്ചു. അങ്ങനെ അവർ
യഹോവയുടെ വാക്കിനെ അനുസരിച്ചു. 13ര
ണ്ടാംമാസത്തിൽ പുളിപ്പില്ലാത്ത അപ്പത്തിന്റെ
പെരുനാളിന് * യെരൂശലേമിൽ ധാരാളംപേർ

ഒത്തുകൂടി. അതൊരുവലിയജനക്കൂട്ടമായിരുന്നു.
14വ്യാജദൈവങ്ങളുടെ യാഗപീഠങ്ങൾ അവർ
യെരൂശലേമിൽ നിന്നുംനീക്കം ചെയ്തു. വ്യാജ
ദൈവങ്ങളുടെ എല്ലാ ധൂപയാഗപീഠങ്ങളും അ
വർനീക്കി. ആ യാഗപീഠങ്ങൾ അവർ കിദ്രോൻ
താഴ്വരയിലേക്കെറിഞ്ഞു. 15അനന്തരം രണ്ടാം
മാസത്തിന്റെ പതിനാലാംദിവസം അവർ പെ
സഹാക്കുഞ്ഞാടിനെകൊന്നു. പുരോഹിതരും
ലേവ്യരും ലജ്ജിതരായി. അവർ വിശുദ്ധശുശ്രൂ
ഷയ്ക്കു സ്വയംസജ്ജരായി. പുരോഹിതരും ലേ
വ്യരും യഹോവയുടെആലയത്തിലേക്കു ഹോമ
യാഗങ്ങൾ കൊണ്ടുവന്നു. 16ദൈവപുരുഷനാ
യ മോശെയുടെ നിയമമനുസരിച്ച് അവർ ആ
ലയത്തിൽ തങ്ങളുടെ പതിവുസ്ഥാനങ്ങളിൽ
നിന്നു. ലേവ്യർ പുരോഹിതർക്കു രക്തം നൽകി.
അനന്തരം പുരോഹിതർ രക്തം യാഗപീഠത്തി
ന്മേൽ തളിച്ചു. 17വിശുദ്ധശുശ്രൂഷയ്ക്കു ഒരുങ്ങി
യിട്ടില്ലാത്ത അനേകംപേർ ഉണ്ടായിരുന്നു. അ
തിനാൽ പെസഹാക്കുഞ്ഞാടുകളെ കൊല്ലാൻ
അവരെഅനുവദിച്ചില്ല. അതിനാലാണ് അശുദ്ധ
രായിരുന്ന ഓരോരുത്തർക്കുവേണ്ടി പെസഹാ
ക്കുഞ്ഞാടുകളെ കൊല്ലുന്ന ജോലി ലേവ്യർചെ
യ്യുന്നത്. ലേവ്യർ യഹോവയ്ക്കുള്ള ഓരോ കു
ഞ്ഞാടിനെയും വിശുദ്ധീകരിച്ചു.
18-19എഫ്രയീം, മനശ്ശെ, യിസ്സാഖാർ, സെബൂ
ലൂൻഗോത്രങ്ങളിൽപ്പെട്ട അനേകംപേർ പെസ
ഹാതിരുനാളിന് ശരിയായവിധം ശുദ്ധീകരിക്ക
പ്പെട്ടിരുന്നില്ല. മോശെയുടെനിയമം അനുശാ
സിക്കുമ്പോലെ ശരിയായ രീതിയിലല്ല അവർ
പെസഹആഘോഷിച്ചത്. എന്നാൽ യെഹി
സ്കീയാവ് അവർക്കുവേണ്ടിപ്രാർത്ഥിച്ചു. യെ
ഹിസ്കീയാവ് ഇങ്ങനെപ്രാർത്ഥിച്ചു, “നന്മനി
റഞ്ഞ ദൈവമായയഹോവേ, ശരിയായവിധ
ത്തിൽ നിന്നെ ആരാധിക്കണമെന്ന് ഇവർക്കു
സത്യത്തിൽ ആഗ്രഹമുണ്ടെങ്കിലും നിയമം അ
നുശാസിക്കുമ്പോലെ അവർ സ്വയം വിശുദ്ധീ
കരിച്ചില്ല. ദയവായി അവരോടു പൊറുത്താ
ലും. ഞങ്ങളുടെ പൂർവ്വികരുടെ ദൈവമേ, അതി
വിശുദ്ധസ്ഥലത്തെ നിയമങ്ങൾക്കനുസരിച്ച്
സ്വയംശുദ്ധീകരിക്കാത്ത ആരെങ്കിലുമുണ്ടെങ്കി
ൽ അവരോടു പൊറുക്കേണമേ.” 20യെഹിസ്കീ
യാരാജാവിന്റെ പ്രാർത്ഥന യഹോവ കേട്ടു.
യഹോവ ജനങ്ങളോടു പൊറുത്തു. 21യിസ്രാ
യേലുകാർ യെരൂശലേമിൽ ഏഴുദിവസത്തേക്കു
പുളിപ്പില്ലാത്തഅപ്പത്തിന്റെ പെരുനാളാചരി
ച്ചു. അവർ വളരെ ആഹ്ലാദിച്ചു. ലേവ്യരും പു
രോഹിതരും തങ്ങളുടെ സർവ്വശക്തിയോടെയും
പൂർണ്ണഹൃദയത്തോടെയും എന്നും യഹോവയെ
സ്തുതിച്ചു. 22യഹോവയ്ക്കുള്ള ശുശ്രൂഷയിൽ
വളരെ സാമർത്ഥ്യം കാണിച്ച എല്ലാലേവ്യരെ
യുംയെഹിസ്കീയാരാജാവ്പ്രോത്സാഹിപ്പിച്ചു.
ജനങ്ങൾ ഏഴുദിവസം പെരുനാളാചരിക്കുക
യും സമാധനബലികളർപ്പിക്കുകയും ചെയ്തു.
അവർതങ്ങളുടെ പൂർവ്വികരുടെ ദൈവമായ യ
ഹോവയ്ക്കു സ്തോത്രവും നന്ദിയുമർപ്പിച്ചു.
23ഏഴുദിവസങ്ങൾകൂടി അവിടെതങ്ങാൻ ജ
നങ്ങൾ മുഴുവനും തീരുമാനിച്ചു. ഏഴുദിവസ
ങ്ങൾ കൂടി പെസഹ ആചരി ക്കുന്നതിൽ അവർ
ആഹ്ലാദിച്ചു. 24യെഹിസ്കീയാരാജാവ് ആയി
രംകാളകളെയും ഏഴായിരം ചെമ്മരിയാടുകളെ
യുംസഭയ്ക്ക് കൊന്നുതിന്നാനായി നൽകി. നേ
താക്കൾ ആയിരംകാളകളെയും പതിനായിരം
ചെമ്മരിയാടുകളെയും സഭയ്ക്ക് നൽകി. ധാരാ
ളം പുരോഹിതന്മാർ വിശുദ്ധശുശ്രൂഷയ്ക്കു സ്വ
യം തയ്യാറായി. 25യെഹൂദയിലെ സഭ മുഴുവനും
പുരോഹിതന്മാരും ലേവ്യരും യിസ്രായേലിൽ
നിന്നുംവന്ന മുഴുവൻ സഭയും യിസ്രായേലിൽ
നിന്നും യെഹൂദയിലേക്കു പോവുകയായിരുന്ന
സഞ്ചാരികളും ഒക്കെ വളരെ ആഹ്ലാദിച്ചു. 26അ
ങ്ങനെ യെരൂശലേമിൽ വളരെ ആഹ്ലാദമുണ്ടാ
യി. യിസ്രായേൽരാജാവായ ദാവീദിന്റെ പു
ത്രനായ ശലോമോന്റെ കാലം മുതൽ ഇങ്ങനെ
ഒരാഹ്ലാദം അവിടെയുണ്ടായിട്ടില്ല. 27പുരോഹി
തന്മാരും ലേവ്യരും എഴുന്നേറ്റു നിന്ന് ജനങ്ങളെ
അനുഗ്രഹിക്കുവാൻ യഹോവയോടു അപേ
ക്ഷിച്ചു. യഹോവ അവരെ ശ്രവിച്ചു. അവരുടെ
പ്രാർത്ഥന സ്വർഗ്ഗത്തിൽ യഹോവയുടെ വിശു
ദ്ധഗൃഹം വരെ എത്തി.

## യെഹിസ്കീയാരാജാവ് അഭിവൃദ്ധി പ്രാപിക്കുന്നു

31 പെസഹ ആഘോഷം കഴിഞ്ഞു. പെസ
ഹയ്ക്കായി യെരുശലേമിലെത്തിയ യി
സ്രായേലുകാർ യെഹൂദയിലെ പട്ടണങ്ങളിലേ
ക്കിറങ്ങി. എന്നിട്ടവർ ആ പട്ടണങ്ങളിലുണ്ടാ
യിരുന്നകൽ പ്രതിമകൾ ഇടിച്ചുതകർത്തു. വ്യാ
ജദൈവങ്ങളെ ആരാധിക്കുന്നതിനുള്ളതായിരു
ന്നു ആ വ്യാജപ്രതിമകൾ. അശേരാസ്തംഭങ്ങ
ളും അവർതകർത്തു. യെഹൂദയിലും ബെന്യാമീ
നിലുള്ള എല്ലാ ഉന്നതസ്ഥലങ്ങളും യാഗപീഠ
ങ്ങളും അവർതകർത്തു. എഫ്രയീമിലും മനശ്ശെ
യിലും ഇതേപോലെ അവർ ചെയ്തു. വ്യാജ
ദൈവങ്ങളെ ആരാധിക്കാനുള്ള എല്ലാ സാധന
ങ്ങളും നശിപ്പിച്ചു കഴിയുംവരെ അവരതുതുടർ
ന്നു. അനന്തരം യിസ്രായേലുകാർ സ്വദേശത്തു
തങ്ങളുടെ സ്വന്തം പട്ടണങ്ങളിലേക്കു മടങ്ങി.
2പുരോഹിതരെയും ലേവ്യരെയും സംഘങ്ങ
ളായി തിരിക്കുകയും ഓരോരോ സംഘത്തിനും
ഓരോജോലികൾ ഏല്പിച്ചുകൊടുക്കുകയും ചെ
യ്തിരുന്നു. അതിനാൽ യെഹി സ്കീയാരാജാവ്
ആ സംഘങ്ങളോടു തങ്ങളുടെ ജോലികൾ പുന
രാരംഭിക്കാൻ ആവശ്യപ്പെട്ടു. അതിനാൽ പുരോ
ഹിതരും ലേവ്യരും ഹോമയാഗങ്ങളും സമാധാ
നബലികളും അർപ്പിക്കുന്ന ജോലിവീണ്ടും ആ
രംഭിച്ചു. ആലയത്തിനുള്ളിലെ ശുശ്രൂഷയും യ
ഹോവയുടെ ഭവനത്തിന്റെ കവാടങ്ങൾക്കരി
കിൽ ദൈവത്തെ പാടിപ്പുകഴ്ത്തുന്ന ജോലി
യും അവർക്കുണ്ടായിരുന്നു. 3തന്റെസ്വന്തം മൃഗ
ങ്ങളിൽ ചിലതിനെ യെഹിസ്കീയാവ് ഹോ
മയാഗമായി അർപ്പിച്ചു. നിത്യേന കാലത്തും
വൈകിട്ടും നടത്തുന്ന ഹോമയാഗത്തിനാണ്
ഈമൃഗങ്ങൾ ഉപയോഗിക്കപ്പെട്ടത്. ശബ്ബത്തുക
ൾ,അമാവാസികൾ, വിശുദ്ധസമ്മേളനങ്ങൾ എ
ന്നീദിവസങ്ങളിലായിരുന്നു ഈ മൃഗങ്ങൾ അർ
പ്പിക്കപ്പെട്ടത്. യഹോവയുടെ നിയമത്തിൽ
എഴുതിയിരിക്കുന്നതനുസരിച്ചായിരുന്നു ഇതൊ
ക്കെ നടപ്പിലാക്കിയിരുന്നത്. 4ജനങ്ങൾ തങ്ങളു
ടെ വിളവിന്റെയും മറ്റു വസ്തുക്കളുടെയും
ഒരുപങ്ക് പുരോഹിതർക്കും ലേവ്യർക്കും നൽകേ
ണ്ടതുണ്ടായിരുന്നു. അതിനാൽ യെരുശലേം നി
വാസികൾ തങ്ങളുടെ പങ്ക് അവർക്കു നൽകണ

---

**പുളിപ്പില്ലാത്ത ... പെരുനാൾ** പെസഹയും തുടർന്നുള്ള ഒരാഴ്ചയും. ദൈവം യിസ്രായേലുകാരെ ഈജിപ്തിൽ നിന്നും മോചിപ്പിച്ചതിന്റെ ഓർമ്മയ്ക്കായി അവർ അന്ന് പുളിപ്പില്ലാത്ത അപ്പം കഴിക്കുന്നു. തിടുക്കത്തിൽ ഇറങ്ങിപ്പോന്നതിനാൽ അന്ന് മാവ് പുളിച്ചുപൊങ്ങിവരാൻ അവർ കാത്തു നിന്നില്ല.

മെന്ന് യെഹിസ്കീയാവു കല്പിച്ചു. അതിനാൽ
യഹോവയുടെ നിയമത്തിൽ പറയുമ്പോലെ
പുരോഹിതന്മാർക്കും ലേവ്യർക്കും ഉത്തരവുകൾ
നടപ്പിലാക്കി സമയം കഴിക്കാനാകും. 5രാജ്യമെ
മ്പാടുമുള്ള ജനങ്ങൾ ഈ കല്പനകേട്ടു. അതി
നാൽ യിസ്രായേലുകാർ തങ്ങളുടെ വിളവുക
ളായധാന്യങ്ങൾ, മുന്തിരി, എണ്ണ, തേൻ എന്നു
വേണ്ട തങ്ങൾ കൃഷി ചെയ്ത എല്ലാറ്റിന്റെയും
ആദ്യഭാഗം സമർപ്പിച്ചു. ഇവയുടെയെല്ലാം പ
ത്തിലൊന്നാണ് അവർ നൽകിയത്. 6യെഹൂദ
യിൽ വസിക്കുന്ന യിസ്രായേലുകാരും യെഹൂദ
ക്കാരും തങ്ങളുടെ കന്നുകാലികളുടെയും ആടു
കളുടെയും പത്തിലൊന്നും കൊണ്ടുവന്നു. യ
ഹോവയ്ക്കു വേണ്ടിമാത്രമായി കരുതി ഒരു പ്ര
ത്യേകസ്ഥലത്തു സൂക്ഷിച്ചിരുന്നവയുടെ പ
ത്തിലൊന്നും അവർകൊണ്ടുവന്നു. അവർ ഇവ
യെല്ലാം തങ്ങളുടെ ദൈവമാകുന്ന യഹോവ
യ്ക്കായി കൊണ്ടുവന്ന് കൂമ്പാരമായി കൂട്ടി.

7മൂന്നാം മാസ(മെയ്-ജൂൺ)ത്തിലാണ് ജനങ്ങ
ളവകൊണ്ടുവരാൻ തുടങ്ങിയത്. ഏഴാം മാസ
ത്തിൽ(സെപ്തംബർ-ഒക്ടോബർ) അതവസാ
നിക്കുകയുംചെയ്തു. 8യെഹിസ്കീയാവും നേ
താക്കളും എത്തിയപ്പോൾ ശേഖരിക്കപ്പെട്ട വ
സ്തുക്കളുടെ കൂമ്പാരമാണ് കണ്ടത്. അവർ യ
ഹോവയെയും അവന്റെ ജനതയായ യിസ്രാ
യേലുകാരെയും വാഴ്ത്തി.

9യെഹിസ്കീയാവ് ഈ കൂമ്പാരങ്ങളെക്കുറി
ച്ച് പുരോഹിതരോടും ലേവ്യരോടും ചോദിച്ചു.
10സാദോക്കിന്റെ കുടുംബക്കാരനായ ഉന്നതപു
രോഹിതൻ അസര്യാവ് യെഹിസ്കീയാവി
നോടു പറഞ്ഞു, "യഹോവയുടെ ആലയത്തി
ലേക്കു ജനങ്ങൾ വഴിപാടുകൾ കൊണ്ടുവരാൻ
തുടങ്ങിയപ്പോൾ മുതൽ ഞങ്ങൾക്ക് ധാരാളം ഭ
ക്ഷണമുണ്ട്. ഞങ്ങൾ വയറുനിറയെ കഴിച്ചിട്ടും
ധാരാളം ഭക്ഷണം അവശേഷിച്ചു! യഹോവ
സത്യത്തിൽ തന്റെ ജനതയെ അനുഗ്രഹിച്ചി
രിക്കുന്നു. അതിനാലാണ് ഞങ്ങൾക്കിത്രമാത്രം
മിച്ചം വന്നത്."

11അനന്തരം, യഹോവയുടെ ആലയത്തിൽ
കലവറമുറികൾ തയ്യാറാക്കാൻ യെഹിസ്കീ
യാവ് തന്റെ പുരോഹിതന്മാരോടു കല്പിച്ചു.
അത് വേണ്ടപോലെ ചെയ്യപ്പെട്ടു. 12അപ്പോൾ
പുരോഹിതന്മാർ, യഹോവയ്ക്കു മാത്രമായി സ
മർപ്പിക്കപ്പെട്ട വഴിപാടുകളും ദശാംശങ്ങളും
കൊണ്ടുവന്നു. അങ്ങനെ ശേഖരിക്കപ്പെട്ടതെ
ല്ലാം അവർ ആലയത്തിലെ കലവറമുറിയ്ക്കു
ള്ളിൽ വച്ചു. സമാഹരിക്കപ്പെട്ടവസ്തുക്കൾ സൂ
ക്ഷിക്കുന്ന ചുമതല ലേവ്യനായ കോനന്യാവി
നായിരുന്നു. ശിമെയിയായിരുന്നു രണ്ടാം ചുമത
ലക്കാരൻ. കോനന്യാവിന്റെ സഹോദരനായി
രുന്നു ശിമെയി. 13കോനന്യാവും സഹോദരനാ
യ ശിമെയിയും ഇനിപറയുന്നവരുടെ മേൽ
നോട്ടക്കാരായിരുന്നു: യെഹീയേൽ, അസസ്യാ
വ്,നഹത്ത്, അസാഹേൽ, യെരിമോത്ത്, യോ
സാബാദ്, എലീയേൽ, യിസ്മഖ്യാവ്, മഹത്ത്,
ബെനായാവ്. യെഹിസ്കീയാരാജാവും ദൈ
വത്തിന്റെ ആലയത്തിന്റെ ചുമതലക്കാരനാ
യ അസര്യാവുമാണ് അവരെ തെരഞ്ഞെടുത്ത
ത്.14ജനങ്ങൾ സ്വേച്ഛയാ ദൈവത്തിനു സ
മർപ്പിച്ചവഴിപാടുകളുടെ ചുമതലക്കാരൻ കോ
രേ ആയിരുന്നു. യഹോവയ്ക്കു സമർപ്പിതമായ
വസ്തുക്കൾ വിതരണംചെയ്യുന്നതിന്റെ ചുമ
തല കോരേയ്ക്കായിരുന്നു. യഹോവയ്ക്കായി
വിശുദ്ധമാക്കപ്പെട്ട സമ്മാനങ്ങളുടെ വിതരണ
വും കോരേയ്ക്കായിരുന്നു. കിഴക്കേ കവാടത്തി
ന്റെ കാവൽക്കാരനായിരുന്നു കോരേ. ലേവ്യ
നായ യിമ്നാ ആയിരുന്നു അയാളുടെ പിതാവ്.
15ഏദെൻ, മിന്യാമീൻ, യേശുവാ, ശെമയ്യാവ്,
അമര്യാവ്, ശെഖന്യാവ് എന്നിവർ കോരേയെ
സഹായിച്ചു. പുരോഹിതന്മാർവസിക്കുന്ന പട്ട
ണങ്ങളിൽ ഇവർ വിശ്വാസപൂർവ്വം സേവനം
ചെയ്തു. അവർ സാധനങ്ങൾ, പുരോഹിത
ന്മാരുടെ ഓരോ സംഘത്തിലുമുള്ള, തങ്ങളുടെ
ബന്ധുക്കൾക്കു നൽകി. ആളുകളെ പ്രധാനി
യെന്നോ അപ്രധാനിയെന്നോ നോക്കാതെയാ
ണവർ സാധനങ്ങൾ വിതരണംചെയ്തത്. 16ലേ
വ്യകുടുംബചരിത്രത്തിൽ പേരുള്ള, മൂന്നുവയ
സ്സും അതിലധികവും പ്രായമുള്ള എല്ലാപുരുഷ
ന്മാർക്കും അവർ ശേഖരിക്കപ്പെട്ട വസ്തുക്കൾ
നൽകി. ഈ പുരുഷന്മാരെല്ലാം തങ്ങളുടെ ഉത്ത
രവാദിത്വത്തിൽപ്പെട്ട കാര്യങ്ങൾ ചെയ്യുന്നതി
നു യഹോവയുടെ ആലയത്തിൽ പ്രവേശിക്കേ
ണ്ടവരായിരുന്നു. ഓരോ ലേവ്യസംഘത്തിനും
തങ്ങളുടേതായ ഉത്തരവാദിത്വമുണ്ടായിരുന്നു.
17പുരോഹിതർക്ക് അവരവരുടെ ഓഹരി നൽ
കിയിരുന്നു. കുടുംബചരിത്രത്തിൽ ചേർക്കപ്പെ
ട്ടിരിക്കുന്നതുപോലെയാണിതു നടത്തിയത്.
ഇരുപതുംഅതിലധികവും പ്രായമുണ്ടായിരുന്ന
എല്ലാ ലേവ്യർക്കും ശേഖരത്തിൽ അവർക്കുള്ള
പങ്കു നൽകിയിരുന്നു. അവരുടെ ഉത്തരവാദിത്വ
ങ്ങളും സംഘങ്ങളുമനുസരിച്ചായിരുന്നു അങ്ങ
നെ ചെയ്തിരുന്നത്.18ലേവ്യരുടെ ശിശുക്കൾക്കും
ഭാര്യമാർക്കും പുത്രീപുത്രന്മാർക്കും ശേഖരത്തി
ന്റെ പങ്കുകിട്ടി. കുടുംബചരിത്രത്തിൽ ചേർക്ക
പ്പെട്ടിട്ടുള്ള മുഴുവൻ ലേവ്യർക്കും അങ്ങനെ ല
ഭിച്ചു.ശുശ്രൂഷയ്ക്കായി എല്ലായ്പ്പോഴും സ്വയം
വിശുദ്ധരുംസന്നദ്ധരുമായിരുന്നതിനാലാണ് ലേ
വ്യർക്ക് അങ്ങനെ ലഭിച്ചത്. 19അഹരോന്റെ
പിൻഗാമികളായ പുരോഹിതന്മാരിൽ ചിലർ
ക്ക് ലേവ്യർ വസിക്കുന്നപട്ടണങ്ങൾക്കടുത്ത് കു
റേ വയലുകളുണ്ടായിരുന്നു. അഹരോന്റെ പി
ൻഗാമികളിൽ ചിലർ പട്ടണങ്ങളിൽ വസിക്കു
ന്നുമുണ്ടായിരുന്നു. അഹരോന്റെ ഈ പിന്മു
റക്കാർക്ക് ആ പട്ടണങ്ങളുടെ അടിസ്ഥാനത്തി
ൽ പേരുവിളിച്ചാണ് ശേഖരത്തിന്റെവീതം നൽ
കിയത്. ലേവ്യചരിത്രത്തിൽപേരു ചേർക്കപ്പെട്ട
പുരുഷന്മാർക്കാണ് ശേഖരത്തിന്റെ ഭാഗം നൽ
കിയത്.

20അങ്ങനെ യെഹിസ്കീയാരാജാവ് യെഹൂദ
യിലെമ്പാടും ആ നല്ല കാര്യങ്ങൾചെയ്തു. ത
ന്റെദൈവമാകുന്ന യഹോവയ്ക്കുമുമ്പിൽ ന
ന്മയും നേരുംവിശ്വസ്തവുമായ കാര്യങ്ങൾ അ
യാൾ ചെയ്തു. 21ദൈവത്തിന്റെ ആലയത്തി
ലെശുശ്രൂഷ, നിയമങ്ങളും കല്പനകളും അനു
സരിക്കൽ, തന്റെ ദൈവത്തെ പിന്തുടരൽ തുട
ങ്ങി അയാളാരംഭിച്ചഎല്ലാകാര്യങ്ങളിലും അയാ
ൾക്കു വിജയമുണ്ടായി. ഇതെല്ലാം യെഹിസ്
കീയാവ് പൂർണ്ണമനസ്സോടെയാണ് ചെയ്തത്.

### അശ്ശൂരിലെ രാജാവ് യെഹിസ്കീയാവിന് കുഴപ്പങ്ങളുണ്ടാക്കുന്നു

32 യെഹിസ്കീയാവ് വിശ്വാസപൂർവ്വം
ചെയ്ത ഈ കാര്യങ്ങൾക്കുശേഷം അശ്ശൂ
രിലെ രാജാവായ സൻഹേരീബ് യെഹൂദയെ
ആക്രമിക്കാൻ വന്നു. സൻഹേരീബും അയാ
ളുടെ സൈന്യവും കോട്ടകെട്ടിയ നഗരങ്ങൾക്കു
പുറത്ത് താവളമടിച്ചു. ആ പട്ടണങ്ങളെ കീഴ
ടക്കാമെന്ന ധാരണയോടെയാണ് അയാൾ

അങ്ങനെ ചെയ്തത്. ആ നഗരങ്ങൾക്കുമേൽ
തനിക്കു വിജയം നേടണമെന്ന് സൻഹേരീബ്
ആഗ്രഹിച്ചു. **2**യെരൂശലേമിനെ ആക്രമിക്കാൻ
സൻഹേരീബ് എത്തിയകാര്യം യെഹിസ്കീ
യാവ് അറിഞ്ഞു. **3**അപ്പോൾ യെഹിസ്കീയാവ്
തന്റെ ഉദ്യോഗസ്ഥന്മാരും സൈന്യാധിപന്മാ
രുമായി സംസാരിച്ചു. നഗരത്തിനുപു
റത്തേക്കുള്ള ജലധാരക ളുടെപ്രവാഹം തട
യാൻ അവരെല്ലാവരും ചേർന്ന് നിശ്ചയിച്ചു.
ആ ഉദ്യോഗസ്ഥന്മാരും സേനാപതികളും
യെഹിസ്കീയാവിനെ സഹായിച്ചു.**4**അനേകം
ആളുകൾ ഒത്തുകൂടുകയും രാജ്യത്തിനു നടുക്കു
കൂടി ഒഴുകിയിരുന്ന എല്ലാ അരുവികളും ജലധാ
രകളും അടയ്ക്കുകയും ചെയ്തു. അവർ
പറഞ്ഞു, “അശ്ശൂരിലെ രാജാവ് ഇവിടെയെത്തു
മ്പോൾ ഒട്ടും വെള്ളം കാണില്ല!” **5**യെഹി
സ്കീയാവ് യെരൂശലേമിനെ ശക്തമാക്കി.
അതിനയാൾ ഇങ്ങനെയൊക്കെയാണു ചെ
യ്തത്:തകർക്കപ്പെട്ടിരുന്ന കോട്ടയുടെ ഭാഗങ്ങ
ൾ അയാൾപുനർനിർമ്മിച്ചു. കോട്ടകളിൽ ഗോ
പുരങ്ങൾ പണിതു. ഒന്നാം മതിലിനു ചുറ്റുമായി
അയാൾ ഒരു രണ്ടാംമതിൽ പണിതു. യെരൂശ
ലേമിന്റെ പഴയഭാഗത്തിനു കിഴക്കുവശത്തു
ള്ള ശക്തിസ്ഥലങ്ങൾ അയാൾ പുനർനിർമ്മി
ച്ചു.ധാരാളംആയുധങ്ങളും പരിചകളും അയാൾ
ഉണ്ടാക്കി.**6-7**യെഹിസ്കീയാവ് ജനങ്ങൾക്ക് സേ
നാനായകരെ തെരഞ്ഞെടുത്തു. നഗരകവാട
ത്തിനടുത്തുള്ള വെളിമ്പ്രദേശത്ത് യെഹിസ്കീ
യാവ് അവരുമായി സമ്മേളിച്ചു. അയാൾ പറ
ഞ്ഞു, “ശക്തിമാന്മാരും ധീരന്മാരുമായിരിക്കുക.
അശ്ശൂരിലെരാജാവിനെയോ അയാളുടെ വലി
യ സേനയേപ്പറ്റിയോ ഭയപ്പെടുകയോ വേവ
ലാതിപ്പെടുകയോ അരുത്. അശ്ശൂരിലെ രാജാ
വിന് അയാളൊടൊപ്പമുള്ളതിനേക്കാൾ മഹ
ത്തായൊരു ശക്തിയാണ് നമ്മോടൊപ്പമുള്ളത്!
**8**അശ്ശൂരിലെരാജാവിന് മനുഷ്യർ മാത്രമാണു കൂ
ട്ട്. എന്നാൽ നമ്മോടൊപ്പം നമ്മുടെ ദൈവമാ
കുന്ന യഹോവയാണുള്ളത്! ദൈവം നമ്മെ സ
ഹായിക്കും! അവൻ നമ്മുടെ യുദ്ധങ്ങൾ ചെ
യ്യും!”അങ്ങനെ യെഹൂദയിലെ യെഹിസ്കീയാ
രാജാവ് ജനങ്ങളെ പ്രോത്സാഹിപ്പിക്കുകയും അ
വർക്ക് ധൈര്യം പകരുകയും ചെയ്തു.

**9**അശ്ശൂരിലെ രാജാവായ സൻഹേരീബും അ
യാളുടെമുഴുവൻ സൈന്യവും ലാഖീശുപട്ടണ
ത്തെ കീഴടക്കുന്നതിനായി അതിനടുത്തായിരു
ന്നു പാളയമടിച്ചിരുന്നത്. അനന്തരം സൻഹേ
രീബ് യെഹൂദയിലെ യെഹിസ്കീയാരാജാവി
ന്റെയും യെരൂശലേമിലുള്ള സർവ്വയെഹൂദക്കാ
രുടെയും അടുത്തേക്കു തന്റെ ദാസന്മാരെ അ
യച്ചു. യെഹിസ്കീയാവിനും യെരൂശലേംകാർ
ക്കുമായി സൻഹേരീബിന്റെ ദാസന്മാർ ഒരു
സന്ദേശം കൊണ്ടുവന്നിരുന്നു. **10**അവർ പറ
ഞ്ഞു,“അശ്ശൂരിലെരാജാവായ സൻഹേരീബ് ഇ
ങ്ങനെപറയുന്നു: ‘യെരൂശലേമിന്റെ ഉപരോധ
ത്തെനേരിടാൻ നിങ്ങൾ എന്തിനെയാണ് ആശ്ര
യിക്കുന്നത്?**11**യെഹിസ്കീയാവ് നിങ്ങളെ പരി
ഹസിക്കുകയാണ്. നിങ്ങളെ യെരൂശലേമിൽത്ത
ന്നെ കുടുക്കി വിശപ്പും ദാഹവും കൊണ്ടു കൊ
ല്ലപ്പെടും. യെഹിസ്കീയാവ് നിങ്ങളോടു പറ
യുന്നു,“നമ്മുടെ ദൈവമാകുന്ന യഹോവ ന
മ്മെ അശ്ശൂരിലെ രാജാവിൽ നിന്നു രക്ഷിക്കും.”
**12**യെഹിസ്കീയാവു തന്നെയാണ് യഹോവ
യുടെ ഉന്നതസ്ഥലങ്ങളും യാഗപീഠങ്ങളും നീ
ക്കംചെയ്തത്. ഓരോരെയൊരു യാഗപീഠത്തിന്മേൽ
മാത്രമേ ധൂപാർച്ചനയും ആരാധനയും നടത്താ
വൂഎന്ന് അയാൾ യെഹൂദക്കാരും യെരൂശലേം
കാരുമായ നിങ്ങളോടുപറഞ്ഞു. **13**എന്റെ പൂർ
വ്വികരും ഞാനും മറ്റു രാജ്യക്കാരോടു എങ്ങനെ
പെരുമാറി എന്നു നിങ്ങൾക്ക് തീർച്ചയായും അ
റിയാം. മറ്റുരാജ്യങ്ങളുടെ ദേവന്മാർക്ക് അവരുടെ
ജനങ്ങളെ രക്ഷിക്കാനായില്ല. തങ്ങളുടെ ജന
തയെ നശിപ്പിക്കുന്നതിൽനിന്നും എന്നെ തട
യാൻ ആ ദേവന്മാർക്കു കഴിഞ്ഞില്ല. **14**എന്റെ
പൂർവ്വികന്മാർ ആ രാഷ്ട്രങ്ങളെ തകർത്തു. എ
ന്നിൽനിന്നും തന്റെ ജനതയെ രക്ഷിക്കാൻ മതി
യായ ഒരു ദൈവവുമില്ല. അതിനാൽ, നിങ്ങളു
ടെദൈവത്തിന് നിങ്ങളെ എന്നിൽനിന്നും രക്ഷി
ക്കാനാവുമെന്ന് നിങ്ങൾ കരുതുന്നുണ്ടോ? **15**അ
തിനാൽ നിങ്ങളെ കബളിപ്പിക്കാൻ യെഹിസ്
കീയാവിനെഅനുവദിക്കരുത്. യെഹിസ്കീയാ
വിനെ വിശ്വസിക്കരുത്. കാരണം ഒരു ദൈവ
ത്തിനും തന്റെ ജനതയെയോ രാഷ്ട്രത്തെയോ
എന്നിൽനിന്നോഎന്റെ പൂർവ്വികരിൽനിന്നോ
രക്ഷിക്കാൻ ഇന്നേവരെ കഴിഞ്ഞിട്ടില്ല. അതിനാ
ൽ എന്നിൽ നിന്നും നിങ്ങളെ രക്ഷിക്കാൻ നിങ്ങ
ളുടെ ദൈവത്തിനു കഴിയുമെന്നു കരുതേണ്ട.’”

**16**അശ്ശൂരിലെ രാജാവിന്റെ ദാസന്മാർ ദൈ
വമായ യഹോവയ്ക്കും അവന്റെദാസനായ
യെഹിസ്കീയാവിനുമെതിരെ ദുഷിച്ചു പറ
ഞ്ഞു.**17**അശ്ശൂരിലെരാജാവ് യിസ്രായേലിന്റെ
ദൈവമാകുന്ന യഹോവയെ അവഹേളിക്കുന്ന
കത്തുകളും എഴുതി. ആ കത്തുകളിൽ അശ്ശൂരി
ലെരാജാവ് ഇങ്ങനെയായിരുന്നു എഴുതിയത്:
“മറ്റുരാജ്യങ്ങളുടെ ദേവന്മാർക്ക് അവരുടെ ജന
ങ്ങളെ നശിപ്പിക്കുന്നതിൽനിന്നും എന്നെ തടയാ
നായില്ല. അതുപോലെ തന്നെ യെഹിസ്കീയാ
വിന്റെ ദൈവത്തിനും അവന്റെ ജനതയെ
നശിപ്പിക്കുന്നതിൽനിന്നും എന്നെ തടയാനാവി
ല്ല.” **18**അനന്തരം അശ്ശൂരിലെ രാജാവിന്റെ ദാസ
ന്മാർ നഗരഭിത്തിമേലുണ്ടായിരുന്ന യെരൂശലേം
കാർക്കു നേരെ എബ്രായഭാഷയിൽ ഉച്ചത്തിൽ
ആക്രോശിച്ചു. യെരൂശലേംകാരെ ഭയപ്പെടു
ത്തുന്നതിനായിരുന്നു അശ്ശൂരിലെരാജാവിന്റെ
ദാസന്മാർ അങ്ങനെചെയ്തത്. യെരൂശലേം ന
ഗരം പിടിച്ചെടുക്കുന്നതിനായിരുന്നു അവർ അ
ങ്ങനെയൊക്കെ പറഞ്ഞത്. **19**മറ്റു രാഷ്ട്രങ്ങളി
ലെ ജനങ്ങൾ ആരാധിച്ചിരുന്ന ദേവന്മാരുമായി
അവർ യെരൂശലേമിന്റെ ദൈവത്തെ താരതമ്യം
ചെയ്തു. മനുഷ്യർ ഉണ്ടാക്കിയ സാധനങ്ങൾ
മാത്രമാണ് ആ ദേവന്മാർ എന്നു പറഞ്ഞ അവർ,
അവയെ ദുഷിച്ചതു പോലെതന്നെയാണ് യെരൂ
ശലേമിന്റെ ദൈവത്തെപ്പറ്റിയും പറഞ്ഞത്.

**20**യെഹിസ്കീയാരാജാവും ആമോസിന്റെ
പുത്രനായ യെശയ്യാപ്രവാചകനും ഉച്ചത്തിൽ
ഈപ്രശ്നത്തെച്ചൊല്ലി സ്വർഗ്ഗത്തിലേക്കുനോ
ക്കിപ്രാർത്ഥിച്ചു. **21**അപ്പോൾ യഹോവ ഒരു ദൂ
തനെ അശ്ശൂരിലെരാജാവിന്റെ പാളയത്തിലേ
ക്കയച്ചു. ആ ദൂതൻ അശ്ശൂർസേനയിലെ മുഴു
വൻഭടന്മാരെയും നേതാക്കളെയും സേനാധിപ
ന്മാരെയുംവധിച്ചു. അതിനാൽ അശ്ശൂരിലെരാ
ജാവ് സ്വദേശത്തേക്കുമടങ്ങി. അയാളുടെ ജനത
അയാളെച്ചൊല്ലി ലജ്ജിച്ചു. അയാൾ തന്റെ
ദൈവത്തിന്റെ ആലയത്തിലേക്കുകയറി. അ
യാളുടെ സ്വന്തംപുത്രന്മാരിൽ ചിലർ അയാളെ
വാളുകൊണ്ടു വെട്ടിക്കൊല്ലുകയും ചെയ്തു.
**22**അങ്ങനെ യഹോവ യെഹിസ്കീയാവിനെ
യുംയെരൂശലേംകാരെയും അശ്ശൂരിലെ രാജാവാ
യ സൻഹേരീബിൽനിന്നും മറ്റാളുകളിൽനിന്നും

രക്ഷിച്ചു. യെഹിസ്കീയാവിനെയും യെരൂശ
ലേംകാരെയും യഹോവപരിപാലിച്ചു. 23ധാരാ
ളമാളുകൾ യഹോവയ്ക്കു കാഴ്ചവസ്തുക്കളു
മായി യെരൂശലേമിലേക്കുവന്നു. യെഹൂദയിലെ
രാജാവായ യെഹിസ്കീയാവിന് അവർ വില
പിടിച്ച വസ്തുക്കൾ കൊണ്ടുവന്നു. അന്നുമു
തൽ എല്ലാ രാഷ്ട്രങ്ങളും യെഹിസ്കീയാവി
നെ ആദരിച്ചു.
24അക്കാലത്താണ് യെഹിസ്കീയാവിന് രോ
ഗംപിടിപെട്ടതും മരണത്തോടടുത്തതും. അയ
ാൾ യഹോവയോടു പ്രാർത്ഥിച്ചു. യഹോവ
യെഹിസ്കീയാവിനോടു സംസാരിക്കുകയും
അയാൾക്ക് ഒരടയാളം നൽകുകയും ചെയ്തു.
25എന്നാൽ യെഹിസ്കീയാവിന്റെ മനസ്സിൽ
അഹങ്കാരമുണ്ടായിരുന്നു. അതിനാൽ അയാൾ
ദൈവത്തിന്റെ കാരുണ്യത്തിന് നന്ദി പറഞ്ഞി
ല്ല. അതിനാലാണ് യഹോവ യെഹിസ്കീയാ
വിനോടും യെഹൂദയിലെയും യെരൂശലേമിലെ
യുംജനങ്ങളോടും കോപിച്ചത്. 26എന്നാൽ യെ
ഹിസ്കീയാവും യെരൂശലേംനിവാസികളും
പശ്ചാത്തപിച്ചു. അവർ അഹങ്കരിക്കുന്നത് നിർ
ത്തുകയും സ്വയം വിനീതരാവുകയും ചെയ്തു.
അതിനാൽ യെഹിസ്കീയാവ് ജീവിച്ചിരിക്കെ
യഹോവയുടെ കോപം അവരുടെമേൽ പതി
ച്ചില്ല.
27യെഹിസ്കീയാവിന് ധാരാളം ധനവും ബ
ഹുമതിയുമുണ്ടായി. വെള്ളി, സ്വർണ്ണം, അമൂല്യ
രത്നങ്ങൾ, സുഗന്ധവ്യഞ്ജനങ്ങൾ, പരിചകൾ
അങ്ങനെ എല്ലാത്തരം സാധനങ്ങളും സൂക്ഷി
ക്കാൻ അയാൾപ്രത്യേകം സ്ഥലമൊരുക്കി. 28ധാ
ന്യം, പുതുവീഞ്ഞ്, എണ്ണ എന്നിവ അയാൾക്ക്
ജനങ്ങൾ കൊടുത്തയച്ചിരുന്നു. അവ സൂക്ഷി
ക്കാൻ യെഹിസ്കീയാവ് കലവറകളുണ്ടാക്കി.
മുഴുവൻ കന്നുകാലികൾക്കും ആട്ടിൻപറ്റത്തി
നും അയാൾ തൊഴുത്തുകളുണ്ടാക്കി. 29യെഹി
സ്കീയാവ് ധാരാളംപട്ടണങ്ങൾ പണിതു. ഒരു
പാടു ആട്ടിൻപറ്റങ്ങളെയും കാലികളെയും അ
യാൾക്കുകിട്ടി. ദൈവം യെഹിസ്കീയാവിന്
ധാരാളം സമ്പത്തു നൽകി. 30ഗീഹോൻ ജലപ്ര
വാഹത്തിന്റെ മുകളിലത്തെ നീരൊഴുക്കുതട
ഞ്ഞ് അതിനെ ദാവീദിന്റെനഗരത്തിന്റെ പടി
ഞ്ഞാറു ഭാഗത്തേക്കു തിരിച്ചുവിട്ടത് യെഹി
സ്കീയാവ് ആണ്. എല്ലാപ്രവൃത്തികളിലും യെ
ഹിസ്കീയാവ് വിജയിക്കുകയും ചെയ്തു.
31ഒരിക്കൽ ബാബിലോണിലെ നേതാക്കൾ
യെഹിസ്കീയാവിന് ദൂതന്മാരെ അയച്ചു. ദേശ
ത്തുണ്ടായ അപരിചിതമായൊരടയാളത്തെപ്പ
റ്റി ആ ദൂതന്മാർതിരക്കി. അവർവന്നപ്പോൾ ദൈ
വം യെഹിസ്കീയാവിനെ വിട്ടുനിന്നു. യെഹി
സ്കീയാവിന്റെ മനോഗതങ്ങളെല്ലാം അറിയു
ന്നതിനായിരുന്നു അത്.
32യെഹിസ്കീയാവിന്റെ മറ്റു പ്രവൃത്തിക
ളും യഹോവയെഅയാളങ്ങനെ സ്നേഹിച്ചു
വെന്നതും 'ആമോസിന്റെപുത്രനായ യെശ
യ്യാവിന്റെ ദർശനം' എന്ന പുസ്തകത്തിലും
'യെഹൂദയിലേയും യിസ്രായേലിലേയും രാജാ
ക്കന്മാരുടെചരിത്രം' എന്ന പുസ്തകത്തിലും രേ
ഖപ്പെടുത്തിയിട്ടുണ്ട്. 33യെഹിസ്കീയാവ് മര
ണമടയുകയും തന്റെ പൂർവ്വികരോടൊപ്പം സം
സ്കരിക്കപ്പെടുകയും ചെയ്തു. ദാവീദിന്റെ
പൂർവ്വികരുടെ കല്ലറകൾ സ്ഥിതിചെയ്യുന്ന കു
ന്നിലാണ് അവർ യെഹിസ്കീയാവിനെ സം
സ്കരിച്ചത്. യെഹിസ്കീയാവ് മരിച്ചപ്പോൾ
മുഴുവൻ യെഹൂദക്കാരും യെരൂശലേം നിവാസി
കളുംഅയാൾക്ക് ആദരവർപ്പിച്ചു. യെഹിസ്കീ
യാവിന്റെ സ്ഥാനത്ത് മനശ്ശെ പുതിയ രാജാ
വായി. യെഹിസ്കീയാവിന്റെ പുത്രനായിരു
ന്നു മനശ്ശെ.

### മനശ്ശെ യെഹൂദയുടെ രാജാവ്

33 യെഹൂദയുടെ രാജാവാകുമ്പോൾ മനശ്ശെ
യ്ക്കു പന്ത്രണ്ടു വയസ്സായിരുന്നു.
അയാൾ അൻപത്തിയഞ്ചുവർഷം യെഹൂ
ദയിൽ രാജാവായിരുന്നു. 2തെറ്റെന്നു യഹോവ
പറഞ്ഞ കാര്യങ്ങളാണ് മനശ്ശെ ചെയ്തത്. മറ്റു
ജനതകളുടെ ഭീകരവും പാപ നിർഭരവുമായ
മാർഗ്ഗമാണ യാൾ പിന്തുടർന്നത്. യഹോവ
അവരെ യിസ്രാ യേലുകാരുടെ മുമ്പിൽനിന്നും
ഓടിച്ചതാണ്. 3തന്റെപിതാവായ യെഹിസ്കീ
യാവ് തകർത്ത ഉന്നതസ്ഥലങ്ങൾ മനശ്ശെപു
നർനിർമ്മിച്ചു. മനശ്ശെ, ബാൽ ദൈവങ്ങൾക്ക്
യാഗപീഠങ്ങൾ പണിയുകയും അശേരാസ്തംഭ
ങ്ങളുണ്ടാക്കുകയും ചെയ്തു. അയാൾ നക്ഷത്രഗ
ണങ്ങൾക്കു മുമ്പിൽ നമസ്കരിക്കുകയും അവ
യെ ആരാധിക്കുകയും ചെയ്തു. 4"എന്റെ
നാമം യെരൂശലേമിൽ നിത്യമായിരിക്കും" എന്നു
യഹോവ പറഞ്ഞ യഹോവയുടെ ആലയ
ത്തിൽ മനശ്ശെ വ്യാജദൈവങ്ങൾക്കായി യാഗ
പീഠങ്ങൾ പണിതു.
5യഹോവയുടെ ആലയത്തിന്റെരണ്ടു മുറ്റ
ങ്ങളിൽ മനശ്ശെ എല്ലാ നക്ഷത്രസമൂഹങ്ങൾക്കും
യാഗപീഠങ്ങൾ പണിതു. 6ബെൻ-ഹിന്നോം താ
ഴ്‌വരയിൽ മനശ്ശെ സ്വന്തം മക്കളെ ബലിയായി
അർപ്പിക്കുകയും ചെയ്തു. മനശ്ശെ ശകുനം പറ
യിക്കുകയും ലക്ഷണം നോക്കുകയും ആഭിചാരം
നടത്തുകയും ചെയ്തു. വെളിച്ചപ്പാടന്മാരും മ
ന്ത്രവാദികളുമായി അയാൾ സംസാരിച്ചു. തെ
റ്റെന്നു യഹോവപറഞ്ഞ ധാരാളംകാര്യങ്ങൾ മ
നശ്ശെചെയ്തു. മനശ്ശെയുടെപാപങ്ങൾ യഹോ
വയെ കോപിഷ്ഠനാക്കി. 7അയാൾ ഒരു വിഗ്രഹ
രൂപമുണ്ടാക്കുകയും അത് ദൈവത്തിന്റെ ആല
യത്തിൽ പ്രതിഷ്ഠിക്കുകയും ചെയ്തു. ദാവീദി
നോടുംഅവന്റെ പുത്രനായ ശലോമോനോടും
ദൈവം ഇങ്ങനെ പറഞ്ഞിരുന്നു,"ഞാൻ എന്റെ
നാമം ഈആലയത്തിലും യെരൂശലേമിലും നി
ത്യമായിസ്ഥാപിക്കും. യിസ്രായേലിലെ എല്ലാ
ഗോത്രങ്ങളിൽ നിന്നും നഗരങ്ങളിൽനിന്നുമാണ്
ഞാൻ യെരൂശലേം തെരഞ്ഞെടുത്തത്. എന്റെ
നാമം അവിടെ നിത്യമായി ഉണ്ടായിരിക്കുകയും
ചെയ്യും.8യിസ്രായേലുകാരെ ഞാനൊരിക്കലും
അവരുടെ പൂർവ്വികർക്കു നൽകാനായി തെര
ഞ്ഞെടുത്ത ഈ ദേശത്തുനിന്നും പുറത്താക്കുക
യില്ല.പക്ഷേ എന്റെകല്പനകളെല്ലാം അവർ അ
നുസരിക്കണം. ഞാൻ മോശെയിലൂടെ അവർ
ക്കുനൽകിയ എല്ലാനിയമങ്ങളും ചട്ടങ്ങളും കല്പ
നകളും യിസ്രായേൽ ജനത അനുസരിക്കണം."
9യെഹൂദയിലെയും യെരൂശലേമിലെയും ജന
ങ്ങളെ തെറ്റുചെയ്യാൻ പ്രേരിപ്പിക്കുകയായിരു
ന്നു മനശ്ശെ ചെയ്തത്. യിസ്രായേലുകാർക്കു
മുമ്പേ യഹോവ പുറത്താക്കിയ ജനതകളേക്കാ
ൾ വഷളൻ പാപങ്ങളായിരുന്നു ചെയ്തത്.
10യഹോവ മനശ്ശെയോടും അവന്റെയാളുക
ളോടും സംസാരിച്ചെങ്കിലും അവരതു കേൾക്കാ
ൻകൂട്ടാക്കിയില്ല.11അതിനാൽ യഹോവ അശ്ശൂര്യ
സേനാനായകന്മാരെ യെഹൂദാ ആക്രമിക്കാൻ
വരുത്തി. ആ സേനാധിപന്മാർ മനശ്ശെയെ പി
ടികൂടി ബന്ധനത്തിലാക്കി. മനശ്ശെയുടെ കൈ

കളിൽ അവർ ഓട്ടുചങ്ങലകളിട്ടു. അവർ മന
ശ്ശെയെ ബാബിലോണിലേക്കു തടവുകാരനാ
യി കൊണ്ടുപോയി.
12മനശ്ശെ ദുരിതത്തിലായി. അപ്പോളയാൾ ത
ന്റെദൈവമാകുന്ന യഹോവയെ വിളിച്ചു പ്രാ
ർത്ഥിച്ചു. അയാൾ തന്റെപൂർവ്വികരുടെ ദൈവ
മാകുന്ന യഹോവയുടെ മുമ്പിൽ സ്വയം താ
ഴ്ത്തി. 13മനശ്ശെ ദൈവത്തോടു പ്രാർത്ഥിക്കുക
യും തന്നെസഹായിക്കാൻ യാചിക്കുകയും ചെ
യ്തു. മനശ്ശെയുടെ യാചനകേട്ട യഹോവയു
ടെ മനസ്സലിഞ്ഞു. യഹോവ അയാളെ യെരൂ
ശലേമിലേക്കും തന്റെ സിംഹാസനത്തിലേ
ക്കും മടങ്ങിപ്പോകാൻ അനുവദിച്ചു. യഹോവ
യാണ് സത്യദൈവമെന്ന് മനശ്ശെ മനസ്സിലാക്കി.
14അതിനുശേഷം മനശ്ശെ ദാവീദിന്റെ നഗര
ത്തിന് ഒരു പുറമതിൽപണിതു. ഗീഹോൻ ജല
ധാരയ്ക്കു പടിഞ്ഞാറ്, മത്സ്യകവാടത്തിനടു
ത്തുള്ള താഴ്വരയിലായിരുന്നു പുറമതിൽ. ഓ
ഫേൽകുന്നിനു ചുറ്റുമാണ് മനശ്ശെ ആ മതിൽ
കെട്ടിയത്. അയാൾ മതിൽ വളരെഉയർത്തിക്കെ
ട്ടി. അനന്തരം യെഹൂദയിലെ കോട്ടകളിലെല്ലാം
അയാൾ സേനാധിപന്മാരെ നിർത്തി. 15വിദേ
ശീയമായ വിഗ്രഹദൈവങ്ങളെ മനശ്ശെ യഹോ
വയുടെ ആലയത്തിൽനിന്നും എടുത്തുമാറ്റി.
താൻ ആലയത്തിന്റെ കുന്നുകളിലും യെരൂശ
ലേമിലുംസ്ഥാപിച്ച എല്ലാ യാഗപീഠങ്ങളും അ
യാൾ എടുത്തുമാറ്റി. മനശ്ശെ ആ യാഗപീഠങ്ങ
ളെല്ലാം യെരൂശലേം നഗരത്തിന് പുറത്തേക്കെ
റിഞ്ഞു. 16അനന്തരം അയാൾ യഹോവയുടെ
യാഗപീഠം സ്ഥാപിക്കുകയും ആരാധനാബലി
കളും സമാധാനബലികളും അർപ്പിക്കുകയും
ചെയ്തു. യിസ്രായേലിന്റെ ദൈവമാകുന്ന യ
ഹോവയെ ആരാധിക്കണമെന്ന് മുഴുവൻ യെ
ഹൂദക്കാർക്കും മനശ്ശെ കല്പന നൽകി. 17ജനങ്ങൾ
ഉന്നതസ്ഥലങ്ങളിൽ വീണ്ടും ബലികളർപ്പിച്ചു.
പക്ഷേ അവരുടെ ബലികൾ അവരുടെ ദൈവ
മാകുന്ന യഹോവയ്ക്കു മാത്രമായിരുന്നു.
18മനശ്ശെയുടെമറ്റുപ്രവൃത്തികൾ, ദൈവത്തോ
ടുള്ള അയളുടെപ്രാർത്ഥന, യിസ്രായേലിന്റെ
ദൈവമായ യഹോവയുടെനാമത്തിൽ ദർശകർ
അയാളോടു പറഞ്ഞ കാര്യങ്ങൾ എന്നിവയെ
ല്ലാം'യിസ്രായേൽരാജാക്കന്മാരുടെ ഔദ്യോഗിക
രേഖകൾ' എന്നപുസ്തകത്തിൽ എഴുതിവച്ചി
ട്ടുണ്ട്.19മനശ്ശെയുടെ പ്രാർത്ഥനയും മനസ്സലി
ഞ്ഞ് ദൈവം അയാളെ ശ്രവിച്ചതും ഒക്കെ 'ദർ
ശകരുടെ പുസ്തക'ത്തിൽ ഉണ്ട്. മനശ്ശെ സ്വയം
വിനീതനാകുന്നതിനു മുമ്പുള്ള അയാളുടെ പാ
പങ്ങളും തെറ്റുകളും മുഴുവനും അയാൾ എവി
ടെയൊക്കെ ഉന്നതസ്ഥലങ്ങൾ പണിതു എന്ന
തും അശേരാസ്തംഭങ്ങൾ സ്ഥാപിച്ചു എന്നതും
'ദർശകരുടെ പുസ്തക'ത്തിൽ എഴുതിയിട്ടുണ്ട്.
20അങ്ങനെ മനശ്ശെ മരണമടയുകയും തന്റെ
പൂർവ്വികരോടൊപ്പം സംസ്കരിക്കപ്പെടുകയും
ചെയ്തു. ജനങ്ങൾ മനശ്ശെയെ അയാളുടെ സ്വ
ന്തം രാജകൊട്ടാരത്തിലാണ് സംസ്കരിച്ചത്. മ
നശ്ശെയുടെ സ്ഥാനത്ത് അയാളുടെ പുത്രനായ
ആമോൻ പുതിയ രാജാവായി.

## ആമോൻ യെഹൂദയുടെ രാജാവ്

21യെഹൂദയുടെ രാജാവാകുമ്പോൾ ആമോന്
ഇരുപത്തിരണ്ടു വയസായിരുന്നു. അയാൾ ര
ണ്ടുവർഷം യെരൂശലേമിൽ രാജാവായിരുന്നു.
22യഹോവയ്ക്കു മുമ്പിൽ തിന്മയായത് ആമോ
ൻചെയ്തു. തന്റെ പിതാവായ മനശ്ശെയെപ്പോ
ലെതന്നെ അയാളും യഹോവയുടെ ഇംഗിതങ്ങ
ൾ നടപ്പാക്കിയില്ല. തന്റെ പിതാവായ മനശ്ശെ
നിർമ്മിച്ച വിഗ്രഹങ്ങൾക്കെല്ലാം ആമോൻ ബ
ലികളർപ്പിച്ചു. ആ വിഗ്രഹങ്ങളെ ആമോൻ
ആരാധിച്ചു. 23തന്റെ പിതാവായ മനശ്ശെ യ
ഹോവയ്ക്കുമുമ്പിൽ സ്വയം വിനീതനായതു
പോലെ ആമോൻ സ്വയംവിനീതനായില്ല. പ
ക്ഷേ ആമോൻ കൂടുതൽ കൂടുതൽ പാപം ചെ
യ്തു.24ആമോന്റെ ദാസന്മാർ അയാൾക്കെതി
രെ ഗൂഢാലോചനനടത്തി. അവർ ആമോനെ
അയാളുടെ വസതിയിൽ വച്ചുവധിച്ചു. 25എ
ന്നാൽ ആമോൻ രാജാവിനെതിരെ ഗൂഢാലോ
ചനനടത്തിയ എല്ലാ ദാസന്മാരെയും യെഹൂദ
ക്കാർ വധിച്ചു. അനന്തരം അവർ ആമോന്റെ
പുത്രനായ യോശീയാവിനെ പുതിയ രാജാ
വാക്കി.

## യോശീയാവ് യെഹൂദാരാജാവ്

34 രാജാവാകുമ്പോൾ യോശീയാവിന്
എട്ടു വയസ്സായിരുന്നു. അയാൾ മുപ്പ
ത്തൊന്നു വർഷം യെരൂശലേമിൽ രാജാവായി
രുന്നു. 2നേരായതുമാത്രം യോശീയാവ് ചെയ്തു.
യഹോവയുടെ ഇംഗിതങ്ങൾ അയാൾ നട
പ്പാക്കി. തന്റെ പൂർവ്വികനായ ദാവീദിനെ
പ്പോലെ അയാൾ നന്മകൾചെയ്തു. നന്മ
ചെയ്യുന്നതിൽനിന്നും യോശീയാവ് വ്യതിചലി
ച്ചില്ല. 3രാജാവായതിന്റെ എട്ടാംവർഷം തന്നെ
യോശീയാവ് തന്റെ പൂർവ്വികനായ ദാവീ
ദിന്റെ ദൈവത്തെ അനുഗമിക്കാൻ തുടങ്ങി.
ദൈവത്തെ അനുസരിക്കാൻ തുടങ്ങുമ്പോൾ
യോശീയാവ് ബാലനായിരുന്നു. തന്റെ രാജ
വാഴ്ചയുടെ പന്ത്രണ്ടാംവർഷം യോശീയാവ്,
യെഹൂദയിലും യെരൂശലേമിലും നിന്നുള്ള
അച്ചുകളിൽ വാർത്ത വിഗ്രഹങ്ങളെയും അശേ
രാസ്തംഭങ്ങളെയും ഉന്നതസ്ഥലങ്ങളെയും
നശിപ്പിക്കാൻ തുടങ്ങി. 4ബാൽ ദൈവങ്ങ
ളുടെയാഗപീഠങ്ങൾ ജനങ്ങൾതകർത്തു. യോ
ശീയാവിന്റെ മുമ്പിൽ വച്ചാണ് അവരങ്ങനെ
ചെയ്തത്. അനന്തരം യോശീയാവ്, ജനങ്ങൾ
ക്കുമേൽ ഉയർന്നുനിന്ന ധൂപയാഗപീഠങ്ങൾ മു
റിച്ചിട്ടു. കൊത്തിയവിഗ്രഹങ്ങളും വാർത്ത വി
ഗ്രഹങ്ങളും അയാൾ തകർത്തു. ആ വിഗ്രഹ
ങ്ങളെ അയാൾ പൊടിച്ചു കളഞ്ഞു. അനന്തരം
യോശീയാവ് ആ പൊടി ബാൽദൈവങ്ങൾക്കു
ബലിയർപ്പിച്ചിരുന്നവരുടെ ശവകുടീരങ്ങളിൽ
വിതറി. 5തങ്ങളുടെ യാഗപീഠങ്ങളിൽ ബാൽ
ദൈവങ്ങൾക്കു ശുശ്രൂഷ നടത്തിയ പുരോഹിത
ന്മാരുടെ അസ്ഥികൾപോലും യോശീയാവ് ദ
ഹിപ്പിച്ചു. അങ്ങനെയാണ് യോശീയാവ് യെ
ഹൂദയിലും യെരൂശലേമിലും വിഗ്രഹാരാധന
ഇല്ലാതാക്കിയത്. 6മനശ്ശെ, എഫ്രയീം, ശിമെയോ
ൻ, നഫ്താലിവരെയുള്ള സ്ഥലങ്ങൾ എന്നിവി
ടങ്ങളിലെ പട്ടണങ്ങളിലെല്ലാം യോശീയാവ്
അങ്ങനെ തന്നെ ചെയ്തു. ആ പട്ടണങ്ങൾക്കു
സമീപമുള്ള അവശിഷ്ടങ്ങളോടെല്ലാം അവൻ
അങ്ങനെ ചെയ്തു.
7യാഗപീഠങ്ങളും അശേരാസ്തംഭങ്ങളും യോ
ശീയാവ്തകർത്തു. വിഗ്രഹങ്ങൾ അയാൾ പൊ
ടിയാക്കി. യിസ്രായേൽ മുഴുവനും ബാലിന്റെ
ആരാധനയ്ക്കായുണ്ടായിരുന്ന ധൂപയാഗപീഠ
ങ്ങളും അയാൾതകർത്തു. അനന്തരം യോശീയാ
വ് യെരൂശലേമിലേക്കു മടങ്ങി.
8താൻ യെഹൂദയിലെ രാജാവായതിന്റെ പ
തിനെട്ടാം വർഷം ശാഫാൻ, മയശേയാവ്, യോ

വാഹ് എന്നിവരെ തന്റെ ദൈവമാകുന്ന യ
ഹോവയുടെ ആലയം പുതുക്കി ഉറപ്പിക്കാൻ
യോശീയാവയച്ചു. അസല്യാവ് എന്നായിരുന്നു
ശാഫാന്റെ പിതാവിന്റെ പേര്. മയശേയാവ്
നഗരത്തിലെ നേതാവായിരുന്നു. യോവാശായി
രുന്നു യോവാഹിന്റെപിതാവ്. സംഭവിച്ച കാ
ര്യങ്ങൾ എഴുതിവയ്ക്കുന്നയാളായിരുന്നു യോ
വാഹ്.
യെഹൂദയും ആലയവും ശുദ്ധീകരിക്കുന്നതി
നായി ആലയം ഉറപ്പിച്ചു നിർത്താൻ അങ്ങനെ
യോശീയാവു കല്പിച്ചു. 9അവർ ഉന്നത പുരോ
ഹിതനായ ഹിൽക്കിയാവിന്റെ അടുത്തെത്തി.
ജനങ്ങൾ ദൈവത്തിന്റെ ആലയത്തിനായി ന
ൽകിയപണം അവർ അയാളെ ഏല്പിച്ചു. ലേവ്യ
രായ ദ്വാരപാലകന്മാരാണ് മനശ്ശെക്കാരിൽ നി
ന്നും എഫ്രയീമുകാരിൽനിന്നും അവശേഷിച്ച
മുഴുവൻ യിസ്രായേലുകാരിൽ നിന്നും പണം
ശേഖരിച്ചത്. യെഹൂദാ, ബെന്യാമീൻ എന്നിവ
രിൽനിന്നും മുഴുവൻ യെരൂശലേം വാസികളിൽ
നിന്നുംഅവർപണംശേഖരിച്ചു. 10അനന്തരം ലേ
വ്യർ യഹോവയുടെ ആലയത്തിൽ പണിക്കു
മേൽനോട്ടം വഹിക്കുന്നവർക്കു ശമ്പളം നൽകി.
മേൽനോട്ടക്കാർ യഹോവയുടെ ആലയം ഉറ
പ്പിച്ചവർക്കും പ്രതിഫലംനൽകി. 11അവർ ആ
പണം മുറിക്കല്ലുകൾ, മരം എന്നിവ വാങ്ങുന്ന
തിന് മരയാശാരിമാരെയും കല്പണിക്കാരെയും
ഏല്പിച്ചു. കെട്ടിടങ്ങൾ പുനർന്നിർമ്മിക്കുന്നതി
നും അവയ്ക്കു ഉത്തരങ്ങളുണ്ടാക്കുന്നതിനുമാ
യിരുന്നു തടി. മുമ്പ് യെഹൂദയിലെ രാജാക്ക
ന്മാർ ആലയക്കെട്ടിടങ്ങളെ പരിപാലിച്ചിരുന്നി
ല്ല. ആ കെട്ടിടങ്ങൾ പഴകി നശിച്ചിരുന്നു. 12-
13അവർ വിശ്വസ്തതയോടെ പണിയെടുത്തു.
യഹത്തും ഓബാദ്യാവുമായിരുന്നു അവരുടെ
മേൽനോട്ടക്കാർ, യഹത്തും ഓബാദ്യാവും ലേ
വ്യരും മെരാരിയുടെ പിൻഗാമികളായിരുന്നു.
സെഖര്യാവ്, മെശുല്ലാം എന്നിവരായിരുന്നു മറ്റു
മേൽനോട്ടക്കാർ. കെഹാത്തിന്റെ പിൻഗാമി
കളായിരുന്നു അവർ. സംഗീതോപകരണങ്ങൾ
വായിക്കുന്നതിൽ സമർത്ഥരായ ലേവ്യരും കൂലി
പ്പണിക്കാരുടെയും മറ്റു വേലക്കാരുടെയും മേൽ
നോട്ടക്കാരായുണ്ടായിരുന്നു. ചില ലേവ്യർ കാ
ര്യദർശികളും ഉദ്യോഗസ്ഥന്മാരും ദ്വാരപാലക
ന്മാരുമൊക്കെയായി പണിയെടുത്തിരുന്നു.

### നിയമപുസ്തകം കണ്ടെത്തുന്നു

14യഹോവയുടെ ആലയത്തിലുണ്ടായിരുന്ന
പണം ലേവ്യർ പുറത്തു കൊണ്ടുവന്നു. അക്കാല
ത്താണ് മോശെയിലൂടെ നൽകപ്പെട്ട യഹോവ
യുടെ നിയമപുസ്ത കം ഹിൽക്കിയാവ് എന്ന
പുരോഹിതൻ കണ്ടെത്തിയത്. 15ഹിൽക്കിയാവ്,
കാര്യദർശിയായ ശാഫാനോടു പറഞ്ഞു, “യ
ഹോവയുടെ ആലയത്തിൽ * ഞാൻ നിയമപു
സ്തകംകണ്ടു!” ഹിൽക്കിയാവ് പുസ്തകം ശാ
ഫാനുകൈമാറി. 16ശാഫാൻ യോശീയാരാജാ
വിന്റെയടുത്തേക്കു പുസ്തകം കൊണ്ടുവന്നു.
ശാഫാൻ രാജാവിനെ വിവരമറിയിച്ചു, “അങ്ങ്
ആവശ്യപ്പെട്ടതുപോലെയെല്ലാം അങ്ങയുടെ ദാ
സന്മാർചെയ്യുന്നുണ്ട്. 17യഹോവയുടെ ആലയ
ത്തിൽ നിന്നും ലഭിച്ചപണം അവർ മേൽനോട്ട
ക്കാർക്കും പണിക്കാർക്കുമായി കൊടുക്കുന്നുണ്ട്.
18അനന്തരം ശാഫാൻ രാജാവിനോടു പറഞ്ഞു,
“പുരോഹിതനായ ഹിൽക്കിയാവ് എന്നെ ഒരു
പുസ്തകംഏല്പിച്ചു.” അനന്തരം ശാഫാൻ രാജാ
വിന്റെ മുമ്പിൽ നിന്നുകൊണ്ട് ആ പുസ്തകം
വായിച്ചു. 19നിയമവാക്യങ്ങൾ വായിച്ചു കേട്ട
യോശീയാരാജാവ് തന്റെ വസ്ത്രങ്ങൾ വലി
ച്ചു കീറി. 20അനന്തരം ഹിൽക്കിയാവ്, ശാഫാ
ന്റെപുത്രനായ അഹീക്കാം, മീഖയുടെപുത്രനാ
യഅബ്ദോൻ, കാര്യദർശിയായ ശാഫാൻ, ദാ
സനായ അസായാവ് എന്നിവർക്ക് രാജാവ്ഒരു
കല്പനനൽകി. 21രാജാവുപറഞ്ഞു, “പോകൂ, എ
നിക്കും യിസ്രായേലിലും യെഹൂദയിലും അവ
ശേഷിക്കുന്ന ജനങ്ങൾക്കും വേണ്ടി കണ്ടെത്തിയ
പുസ്തകത്തിലെ വാക്കുകളെപ്പറ്റി യഹോവ
യോടു ചോദിക്കൂ. നമ്മുടെ പൂർവ്വികർ യഹോ
വയുടെ വാക്കുകൾ അനുസരിക്കാത്തതിനാൽ
അവൻ നമ്മോടു വളരെ കോപിച്ചിരിക്കുന്നു.
ഈ ഗ്രന്ഥം അനുശാസിക്കുന്നതെല്ലാമൊന്നും
അവർ ചെയ്തിരുന്നില്ല!”
22ഹിൽക്കിയാവും രാജാവിന്റെ ദാസന്മാരും
പ്രവാചകിയായ ഹുൽദായുടെയടുത്തേക്കു
പോയി. ശല്ലൂമിന്റെ ഭാര്യയായിരുന്നു ഹുൽദാ.
തോക്ക്ഹത്തിന്റെ പുത്രനായിരുന്നു ശല്ലൂം. തോ
ക്ക്ഹത്ത് ഹസ്രയുടെപുത്രനും. രാജാവിന്റെ വ
സ്ത്രങ്ങളുടെ ചുമതലക്കാരനായിരുന്നു ഹസ്രാ.
യെരൂശലേമിന്റെ പുതിയ ഭാഗത്താണ് ഹുൽ
ദാവസിച്ചിരുന്നത്, ഹിൽക്കിയാവും രാജഭൃത്യ
ന്മാരും ഉണ്ടായതെല്ലാം ഹുൽദായോടു പറഞ്ഞു.
23ഹുൽദാ അവരോടുപറഞ്ഞു, “യിസ്രായേലി
ന്റെദൈവമാകുന്ന യഹോവ ഇങ്ങനെ പറ
യുന്നു: യോശീയാ രാജാവിനോടുപറയൂ. 24യ
ഹോവ പറയുന്നതെന്തെന്നാൽ, ‘ഈ സ്ഥലത്തി
നും ഇവിടത്തെ നിവാസികൾക്കും ഞാൻ ദുരി
തങ്ങൾ വരുത്തും! യെഹൂദയിലെ രാജാവിന്റെ
മുമ്പിൽ വായിക്കപ്പെട്ടപുസ്തകത്തിൽ എഴുതി
യിട്ടുള്ള എല്ലാ മഹാവിപത്തുകളും ഞാൻ വ
രുത്തും.25ഞാനിങ്ങനെ ചെയ്യാൻ കാരണം, ജന
ങ്ങൾ എന്നെവെടിയുകയും മറ്റുദൈവങ്ങൾക്കാ
യി ധൂപഹോമം നടത്തുകയും ചെയ്തു എന്ന
താണ്. തങ്ങളുടെ തിന്മകൾകൊണ്ട് അവരെന്നെ
കോപാകുലനാക്കിയിരിക്കുന്നു. അതിനാൽ ഞാ
ൻ ഈസ്ഥലത്ത് എന്റെ കോപംചൊരിയും.
കത്തുന്ന അഗ്നിപോലുള്ള എന്റെകോപം അ
ണയ്ക്കാനാവുന്നതല്ല!’
26“എന്നാൽ യെഹൂദയിലെ യോശീയാ രാജാ
വിനോടു ഇങ്ങനെ പറയുക. യഹോവയോടു
ചോദിക്കാനാണല്ലോ അവൻ നിങ്ങളെ അയ
ച്ചത്: അല്പംമുമ്പു നീകേട്ട വാക്കുകളെപ്പറ്റി യി
സ്രായേലിന്റെ ദൈവമാകുന്ന യഹോവ പറ
യുന്നതിങ്ങനെയാണ് : 27യോവാശ്, നീ പശ്ചാ
ത്തപിക്കുകയും സ്വയം താഴ്ത്തുകയും നിന്റെ
വസ്ത്രങ്ങൾ കീറുകയും ചെയ്തു. നീ എന്റെ
മുമ്പിൽവിലപിച്ചു. അതിനാൽ, നിന്റെ ഹൃ
ദയം നിഷ്കളങ്കമായതുകൊണ്ട് നിന്റെ പരാതി
ഞാൻ ശ്രദ്ധിച്ചു.28നിന്നെ ഞാൻ നിന്റെ പൂർ
വ്വികരോടൊപ്പമാക്കും. നീ നിന്റെ കല്ലറയിലേ
ക്കുസമാധാനത്തോടെ പോകും. ഈ സ്ഥലത്തേ
ക്കും ഇവിടത്തെ ജനങ്ങളുടെമേലും ഞാൻ വരു
ത്തുന്നയാതനകൾ നിനക്കു കാണേണ്ടിവരില്ല.’”
ഹിൽക്കിയാവും രാജഭൃത്യന്മാരും ഈ സന്ദേശം
യോശീയാ രാജാവിനെത്തിച്ചു.
29അനന്തരം യോശീയാരാജാവ്, യെഹൂദയി
ലേയും യെരൂശലേമിലേയും മുഴുവൻ മൂപ്പന്മാ
രെയും തന്നെ വന്നുകാണുവാൻ വിളിച്ചു. 30രാ
ജാവ് യഹോവയുടെ ആലയത്തിലേക്കുപോ
യി. മുഴുവൻ യെഹൂദക്കാരും യെരൂശലേം നിവാ

**യഹോവയുടെ ആലയം** യെരൂശലേമിലെ ദൈവാ
ലയത്തിന്റെ മറ്റൊരു പേര്.

സികളും പുരോഹിതന്മാരും ലേവ്യരും വലിയ
വരും ചെറിയവരുമായ എല്ലാവ്യക്തികളും യോ
ശിയാവിനോടൊപ്പമുണ്ടായിരുന്നു. യോശീയാ
വ് കരാറിൻെറപുസ്തകം മുഴുവൻഅവരെ വാ
യിച്ചുകേൾപ്പിച്ചു. യഹോവയുടെ ആലയത്തി
ൽനിന്നും കണ്ടെത്തിയതായിരുന്നു ആ പുസ്ത
കം.**31**അനന്തരം രാജാവ് തൻെറസ്ഥാനത്ത് എ
ഴുന്നേറ്റു നിന്നു. അയാൾയഹോവയുമായി ഒരു
കരാറുണ്ടാക്കി. യഹോവയെ അനുസരിക്കാമെ
ന്നും അവൻെറകല്പനകളും നിയമങ്ങളും ചട്ടങ്ങ
ളും അനുസരിക്കാമെന്നും അയാൾ സമ്മതിച്ചു.
തൻെറ പൂർണ്ണമനസ്സോടെയും ആത്മാവോടെ
യുമാണയാളതു സമ്മതിച്ചത്. ഈ പുസ്തക
ത്തിൽ എഴുതിയിരിക്കുന്ന കരാറിൻെറ വാക്കുക
ളനുസരിക്കാമെന്ന് അയാൾ കരാർ ചെയ്തു.
**32**അനന്തരം യോശീയാവ് യെരൂശലേമിലും
ബെന്യാമീനിലുള്ള എല്ലാവരെക്കൊണ്ടും കരാർ
സ്വീകരിക്കാമെന്ന് വാഗ്ദാനംചെയ്യിച്ചു. യെരൂ
ശലേംകാർ തങ്ങളുടെ പൂർവ്വികരുടെ ദൈവമാ
യ യഹോവയുടെകരാർ അനുസരിക്കാമെന്ന്
സമ്മതിച്ചു.**33**യിസ്രായേൽ ജനതയ്ക്കു വ്യത്യ
സ്ത രാജ്യങ്ങളിൽനിന്നുള്ള ധാരാളം വിഗ്രഹങ്ങ
ളുണ്ടായിരുന്നു. എന്നാൽ ആ ഭയാനകമായ വി
ഗ്രഹങ്ങളെല്ലാം യോശീയാവ് നശിപ്പിച്ചു. മുഴു
വൻ യിസ്രായേലുകാരെയും യോശീയാവ് ത
ങ്ങളുടെദൈവമാകുന്ന യഹോവയുടെ ദാസ
രാക്കി. യോശീയാവ് ജീവിച്ചിരുന്നത്രയും കാലം
ജനങ്ങൾ, തങ്ങളുടെ പൂർവ്വികരുടെ ദൈവമായ
യഹോവയെ സേവിച്ചു.

### യോശീയാവ് പെസഹ ആഘോഷിക്കുന്നു

**35** യോശീയാരാജാവ് യെരൂശലേമിൽ
യഹോവയ്ക്കുള്ള പെസഹ ആഘോഷി
ച്ചു. ഒന്നാം മാസത്തിലെ പതിനാലാംദിവസം
പെസഹാക്കുഞ്ഞാടിനെ വധിച്ചു. **2**യോശീ
യാവ് ഓരോ ചുമതലകൾക്കായി പുരോഹി
തന്മാരെ തെരഞ്ഞെടുത്തു. യഹോവയുടെ ആല
യത്തിൽ അവർ ശുശ്രൂഷ നടത്തവേ അയാൾ
പുരോഹിതന്മാരെ ശുശ്രൂഷ തുടരാൻ പ്രോത്സാ
ഹിപ്പിച്ചു. **3**യിസ്രായേൽജനതയെ പഠിപ്പിച്ച
വരും യഹോവയുടെ ശുശ്രൂഷയ്ക്കു വിശുദ്ധ
രായവരുമായ ലേവ്യരുമായി യോശീയാവ്
സംസാരിച്ചു. അയാൾ ആ ലേവ്യരോടു പറ
ഞ്ഞു, "വിശുദ്ധപെട്ടകം ശലോമോൻ നിർമ്മിച്ച
ആലയത്തിൽ വയ്ക്കുക. ദാവീദിൻെറ പുത്രനാ
യിരുന്നു ശലോമോൻ. ദാവീദ് യിസ്രായേലി
ൻെറരാജാവും. നിങ്ങൾ വിശുദ്ധപെട്ടകം ഓരോ
സ്ഥലങ്ങളിലേക്കും ചുമലിലേന്തേണ്ടതില്ല.
ഇനി നിങ്ങളുടെ ദൈവമാകുന്ന യഹോവയെ
സേവിക്കുക. ദൈവത്തിൻെറ ജനതയായ
യിസ്രായേലുകാരെ സേവിക്കുക. **4**നിങ്ങളുടെ
ഗോത്രമുറയ്ക്കു ആലയത്തിലെ ശുശ്രൂഷയ്ക്കു
തയ്യാറാവുക. ദാവീദുരാജാവും അദ്ദേഹ
ത്തിൻെറ പുത്രനായ ശലോമോൻ രാജാവും
നിങ്ങളെഏല്പിച്ച ജോലികൾ ചെയ്യുക. **5**വി
ശുദ്ധസ്ഥലത്ത് ഒരു സംഘം ലേവ്യരോടൊപ്പം
നിൽക്കുക. ഓരോ ഗോത്രക്കാരോടുമൊപ്പം അവ
രെസഹായിക്കാൻ പാകത്തിനുനിൽക്കുക. **6**പെ
സഹാക്കുഞ്ഞാടുകളെകൊല്ലുക.യഹോവയ്ക്കു
നിങ്ങൾ സ്വയംശുദ്ധീകരിക്കുക. കുഞ്ഞാടുക
ളെനിങ്ങളുടെ സഹോദരന്മാരായ യിസ്രായേ
ലുകാർക്കുവേണ്ടി തയ്യാറാക്കുക. യഹോവ നി
ങ്ങളോടു കല്പിച്ചതെല്ലാംചെയ്യുക. മോശെയി
ലൂടെ യഹോവ നമുക്കു നൽകിയവയാണ് ആ
കല്പനകൾ."

**7**പെസഹാബലികൾക്കായി യോശീയാവ്
യിസ്രായേലുകാർക്കു മുപ്പതിനായിരം ചെമ്മരി
യാടുകളെയും കോലാടുകളെയും നൽകി. അ
യാൾമുവായിരം കന്നുകാലികളെയും അവർക്കു
നൽകി. യോശീയാരാജാവിൻെറ സ്വന്തം മൃഗ
ങ്ങളിൽനിന്നായിരുന്നു ഈ മൃഗങ്ങളെ കൊണ്ടു
വന്നത്. **8**യോശീയാവിൻെറ ഉദ്യോഗസ്ഥന്മാരും
മൃഗങ്ങളെയും മറ്റു സാധനങ്ങളും ജനങ്ങൾക്കും
പുരോഹിതർക്കും ലേവ്യർക്കും പെസഹയ്ക്കു
വേണ്ടി നൽകുകയുണ്ടായി. ആലയത്തിൻെറ
ചുമതലക്കാരായ ഉദ്യോഗസ്ഥന്മാർ ഉന്നതപു
രോഹിതനായ ഹിൽക്കിയാവും സെഖര്യാവും
യെഹീയേലുമായിരുന്നു. അവർ പുരോഹിതർ
ക്ക് രണ്ടായിരത്തിയറുന്നൂറ് കുഞ്ഞാടുകളെയും
കോലാടുകളെയും മുന്നൂറുകാളകളെയും പെ
സഹബലികൾക്കായി നൽകി. **9**കോനന്യാവ്
തൻെറസഹോദരന്മാരായ ശെമയ്യാവ്, നെഥന
യേൽഎന്നിവരോടും ഹസബ്യാവ്, യെഹീയേ
ൽ, യോസാബാദ് എന്നിവരോടുംചേർന്ന് അ
യ്യായിരം ചെമ്മരിയാടുകളെയും കോലാടുക
ളെയും അഞ്ഞൂറുകാളകളെയും പെസഹാബ
ലികൾക്കായി ലേവ്യർക്കുനൽകി. അവർ ലേവ്യ
രുടെ നേതാക്കളായിരുന്നു.

**10**പെസഹാശുശ്രൂഷയ്ക്കുള്ള ഒരുക്കങ്ങൾ പൂർ
ത്തിയായപ്പോൾ പുരോഹിതന്മാരും ലേവ്യരും
തങ്ങളുടെ സ്ഥാനങ്ങളിലേക്കുപോയി. അതാ
യിരുന്നു രാജാവിൻെറകല്പന. **11**പെസഹാക്കു
ഞ്ഞാടുകൾ കൊല്ലപ്പെട്ടു. അനന്തരം ലേവ്യർ
മൃഗങ്ങളുടെ തോലുരിഞ്ഞ് രക്തം പുരോഹിതർ
ക്കുനൽകി. പുരോഹിതർരക്തം യാഗപീഠത്തിൽ
തളിച്ചു.**12**അനന്തരം അവർ വിവിധ ഗോത്രങ്ങ
ൾക്ക് ഹോമയാഗങ്ങൾക്കായി മൃഗങ്ങളെ നൽകി.
മോശെയുടെ നിയമമനുസരിച്ചു ഹോമയാഗം
നടത്തുന്നതിനായിരുന്നു അത്. **13**കല്പനയനുസ
രിച്ചുതന്നെ ലേവ്യർ പെസഹാബലികളെ അ
ഗ്നിയിൽ പൊരിച്ചെടുത്തു. വിശുദ്ധവഴിപാടു
കൾ അവർകലങ്ങളിലും കുട്ടകങ്ങളിലും ചട്ടിക
ളിലും വേവിക്കുകയും ചെയ്തു. എന്നിട്ടവർ
വേഗത്തിൽ ആ മാംസം ജനങ്ങൾക്കു നൽകി.
**14**ഇതിനുശേഷം ലേവ്യർ തങ്ങൾക്കും അഹരോ
ൻെറപിൻഗാമികളായ പുരോഹിതർക്കുംവേണ്ട
മാംസമെടുത്തു. ആ പുരോഹിതന്മാർ ഇരുട്ടും
വരെതിരക്കുപിടിച്ച പണിയിലായിരുന്നു. ഹോ
മയാഗ വസ്തുക്കളും ബലികളുടെ കൊഴുപ്പും
ഹോമിക്കുന്നതിന് അവർ കഠിനമായി പണി
ചെയ്തു. **15**ആസാഫിൻെറ കുടുംബക്കാരായ
ലേവ്യഗായകർ ദാവീദുരാജാവ് അവർക്കായി
കല്പിച്ചിരുന്നസ്ഥലത്ത് നിന്നു. അവർ ഇവരൊ
ക്കെയായിരുന്നു: ആസാഫ്, ഹേമാൻ, രാജാവി
ൻെറപ്രവാചകനായ യെദൂഥൂൻ. തങ്ങളുടെ സ
ഹോദരരായലേവ്യർ അവർക്കായി പെസഹ
യ്ക്കുള്ളതെല്ലാം ഒരുക്കിയിരുന്നതിനാൽ ഓരോ
കവാടത്തിലെയും ദ്വാരപാലകർക്ക് തങ്ങളുടെ
സ്ഥലത്തുനിന്നും മാറേണ്ടി വന്നില്ല.

**16**അങ്ങനെ ആ ദിവസംതന്നെ യോശീയാ
രാജാവു കല്പിച്ചതനുസരിച്ച് യഹോവയുടെ
ആരാധനയ്ക്കുള്ളതെല്ലാം തയ്യാറായി. പെസഹ
ആഘോഷിക്കപ്പെടുകയും യഹോവയുടെ യാ
ഗപീഠത്തിൽ ഹോമയാഗങ്ങൾ അർപ്പിക്കപ്പെ
ടുകയുംചെയ്തു. **17**അവിടെയുണ്ടായിരുന്ന യി
സ്രായേലുകാർ പെസഹയും പുളിപ്പില്ലാത്ത
അപ്പത്തിൻെറ പെരുനാളും ഏഴുദിവസത്തേക്കു

ആഘോഷിച്ചു. 18പ്രവാചകനായ ശമുവേലി
ന്റെകാലം മുതലിങ്ങോട്ട് ഇങ്ങനെയൊരു പെ
സഹ ആഘോഷം ഉണ്ടായിട്ടില്ല! ഒരിക്കലും ഒരു
യിസ്രായേൽരാജാവും ഇങ്ങനെയൊരു പെസ
ഹ ആഘോഷിച്ചിട്ടില്ല. യോശീയാരാജാവും പു
രോഹിതന്മാരും ലേവ്യരും അവിടെയുണ്ടായിരു
ന്ന യെഹൂദക്കാരും യിസ്രായേലുകാരും എല്ലാ
യെരൂശലേം നിവാസികളും ഒരു പ്രത്യേക വിധ
ത്തിലാണ് പെസഹആഘോഷിച്ചത്. 19യോശീ
യാവിന്റെ പതിനെട്ടാം ഭരണ വർഷത്തിലായി
രുന്നു പെസഹ ആ നിലയിൽ ആഘോഷിച്ചത്.

## യോശീയാവിന്റെ മരണം

20ആ നല്ലകാര്യങ്ങളെല്ലാം യോശീയാവ് ആല
യത്തിനുവേണ്ടിചെയ്തു. പിന്നീട് ഈജിപ്തി
ലെരാജാവായ നെഖോ, യൂഫ്രട്ടീസുനദീതീര
ത്തുള്ള കർക്കെമീശ് ആക്രമിക്കാൻ പടനീക്കം നട
ത്തി. നെഖോയ്ക്കെതിരെ യുദ്ധത്തിന് യോശീ
യാരാജാവുപുറപ്പെട്ടു. 21എന്നാൽ യോശീയാ
വിന് നെഖോദൂതന്മാരെ അയച്ചു. അവർ പറ
ഞ്ഞു,“യോശീയാരാജാവേ, ഈയുദ്ധം അങ്ങയു
ടെ പ്രശ്നമല്ല. ഞാൻ അങ്ങയ്ക്കെതിരെ യുദ്ധ
ത്തിനു വന്നതല്ല. എന്റെ ശത്രുക്കളോടു യുദ്ധം
ചെയ്യാനാണ് ഞാൻ വന്നത്. വേഗം പുറപ്പെടാ
ൻ ദൈവം എന്നോടാവശ്യപ്പെട്ടു. ദൈവം എ
ന്റെ പക്ഷത്താണ്. അതിനാൽ എന്നെ കുഴപ്പ
ത്തിലാക്കരുത്. അങ്ങ് എനിക്കെതിരെ യുദ്ധത്തി
നുവന്നാൽ ദൈവംഅങ്ങയെ നശിപ്പിക്കും!” 22എ
ന്നാൽ യോശീയാവ് ഒഴിവായില്ല. നെഖോയോ
ടു യുദ്ധംചെയ്യാൻ അയാൾ തീരുമാനിച്ചു. അ
തിനാൽ അയാൾതന്റെ വേഷംമാറിയുദ്ധം ചെ
യ്യാൻപുറപ്പെട്ടു. ദൈവത്തിന്റെ കല്പനയെപ്പ
റ്റി നെഖോ പറഞ്ഞതു കേൾക്കാൻ യോശീയാവ്
വിസമ്മതിച്ചു. മെഗിദ്ദോസമതലത്തിൽ യുദ്ധം
ചെയ്യുന്നതിന് യോശീയാവ് പുറപ്പെട്ടു. 23അന
ന്തരം യോശീയാരാജാവിന്റെ ശരീരത്തിൽ യു
ദ്ധരംഗത്തു വച്ച് ഒരമ്പു തറച്ചു. അയാൾ തന്റെ
ദാസന്മാരോടു പറഞ്ഞു,“എന്നെ എടുത്തു കൊ
ണ്ടുപോകൂ. എനിക്കു വല്ലാതെ മുറിവേറ്റിരി
ക്കുന്നു!”
24അതിനാൽ ദാസന്മാർ യോശീയാവിനെ അ
യാളുടെതേരിൽ നിന്നെടുത്ത് മറ്റൊരുതേരിലി
രുത്തി. യുദ്ധരംഗത്തേക്കു അയാൾ കൊണ്ടുവന്ന
തായിരുന്നു ആ തേര്. പിന്നീട് അവർ യോശീ
യാവിനെ യെരൂശലേമിലേക്കു കൊണ്ടുപോയി.
യെരൂശലേമിൽവച്ച് യോശീയാവ് മരണമട
ഞ്ഞു. തന്റെപൂർവ്വികർ സംസ്കരിക്കപ്പെട്ട ക
ല്ലറയിൽ യോശീയാവും സംസ്കരിക്കപ്പെട്ടു.
യോശീയാവിന്റെ മരണത്തിൽ യെഹൂദയിലേ
യും യെരൂശലേമിലേയും സകലമനുഷ്യരും വ
ല്ലാതെവ്യസനിച്ചു. 25യിരെമ്യാവ് ഏതാനും മര
ണഗീതങ്ങളെഴുതി യോശീയാവിനുവേണ്ടി പാ
ടി.ഇന്നും സ്ത്രീപുരുഷന്മാർ ആ ഗാനങ്ങൾ പാ
ടാറുണ്ട്. യോശീയാവിന് ഒരു ദു:ഖഗാനം പാടു
കയെന്നത് യിസ്രായേലുകാർക്കു എന്തൊക്കെ
യോ ആണ്. ‘വിലാപഗീതങ്ങൾ’ എന്ന പുസ്ത
കത്തിൽ ആ ഗാനങ്ങളുണ്ട്.
26-27രാജാവായിരുന്നപ്പോൾ യോശീയാവ് ആ
ദ്യന്തംചെയ്ത എല്ലാ കാര്യങ്ങളും ‘യിസ്രായേ
ലിലെയും യെഹൂദയിലെയും രാജാക്കന്മാരുടെ
ചരിത്രം’ എന്നപുസ്തകത്തിലുണ്ട്. അയാൾ യ
ഹോവയോടു പുലർത്തിയിരുന്ന വിശ്വാസ
ത്തെപ്പറ്റിയും യഹോവയുടെ നിയമം അയാ
ളെങ്ങനെ അനുസരിച്ചുവെന്നതും ആ ഗ്രന്ഥ
ത്തിൽ പറയുന്നു.

## യെഹോവാഹാസ് യെഹൂ ദയിലെ രാജാവ്

36 യെരൂശലേമിലെ പുതിയ രാജാവായി
ജനങ്ങൾ യോശീയാവിന്റെപുത്രനായ
യെഹോവാഹാസിനെ തെരഞ്ഞെടുത്തു. 2യെ
ഹൂദയിലെരാജാവാകുമ്പോൾ യെഹോവാഹാ
സിന് ഇരുപത്തിമൂന്നുവയസ്സായിരുന്നു. മൂന്നു
മാസത്തേക്കു അയാൾ യെരൂശലേമിൽ രാജാവാ
യിരുന്നു. 3പിന്നീട് ഈജിപ്തിലെ നെഖോ
രാജാവ് യെഹോവാഹാസിനെ ഒരു തടവു
കാരനാക്കി. നെഖോ യെഹൂദയിലെ ജനങ്ങ
ൾക്ക് നൂറു താലന്തു വെള്ളിയും ഒരു താലന്തു
സ്വർണ്ണവും കരം ചുമത്തി. 4നെഖോയെ ഹൂദ
യിലെയും യെരൂശലേമിലെയും പുതിയ രാജാ
വായി യെഹോവാ ഹാസിന്റെ സഹോദ
രനായ എല്യാക്കീമിനെ തെരഞ്ഞെടുത്തു.
പിന്നീട് നെഖോ, എല്യാക്കീമിന് യെഹോയാ
ക്കീം എന്നു പുതിയൊരു പേരുനൽകി. എന്നാൽ
യെഹോവാഹാസിനെ നെഖോ ഈജിപ്തിലേ
ക്കു കൊണ്ടുപോയി.

## യെഹോയാക്കീം യെഹൂദയിലെ രാജാവ്

5യെഹൂദയിലെ പുതിയ രാജാവാകുമ്പോൾ
യെഹോയാക്കീമിന് ഇരുപത്തഞ്ചു വയസ്സായി
രുന്നു. അയാൾ യെരൂശലേമിൽ പതിനൊന്നു
വർഷംരാജാവായിരുന്നു. യഹോവയുടെ ആവ
ശ്യപ്രകാരമുള്ള കാര്യങ്ങളല്ല യെഹോയാക്കീം
ചെയ്തത്. അയാൾ തന്റെ ദൈവമാകുന്ന യ
ഹോവയ്ക്കെതിരെ പാപം ചെയ്തു.
6ബാബിലോണിലെ നെബൂഖദ്നേസർരാ
ജാവ് യെഹൂദാആക്രമിച്ചു. അയാൾ യെഹോ
യാക്കീമിനെ ഒരുതടവുകാരനാക്കി ഓട്ടു ചങ്ങല
യ്ക്കിട്ടു. അനന്തരം നെബൂഖദ്നേസർ യെഹോ
യാക്കീമിനെ ബാബിലോണിലേക്കു കൊണ്ടു
പോയി.7യഹോവയുടെ ആലയത്തിലെ ഏതാ
നുംസാധനങ്ങളും നെബൂഖദ്നേസർ കൊണ്ടു
പോയി. അയാൾ അവ ബാബിലോണിലേക്കു
കൊണ്ടുപോയി തന്റെ വസതിയിൽ സൂക്ഷി
ച്ചു. 8യെഹോയാക്കീമിന്റെ മറ്റുപ്രവൃത്തികളും
അയാളുടെ ഭയങ്കരപാപങ്ങളും അയാൾ കുറ്റ
ക്കാരനായപ്രവൃത്തികളും ‘യിസ്രായേലിലെയും
യെഹൂദയിലെയും രാജാക്കന്മാരുടെചരിത്രം’ എ
ന്ന ഗ്രന്ഥത്തിലുണ്ട്. യെഹോയാക്കീമിന്റെ പു
ത്രനായ യെഹോയാഖീൻ അയാളുടെ സ്ഥാന
ത്ത് പുതിയരാജാവായി.

## യെഹോയാഖീൻ യെഹൂദയിലെ രാജാവ്

9യെഹൂദയിലെ രാജാവാകുമ്പോൾ യെഹോ
യാഖീന് പതിനെട്ടു വയസ്സായിരുന്നു. മൂന്നു
മാസവും പത്തുദിവസവും അയാൾ യെരൂശ
ലേമിൽ രാജാവായിരുന്നു. യഹോവആവശ്യ
പ്പെട്ട കാര്യങ്ങളല്ല അയാൾ ചെയ്തത്. യെഹോ
യാഖീൻ യഹോവയ്ക്കെതിരെ പാപം ചെയ്
തു. 10വസന്തകാലത്ത് നെബൂഖദ്നേസർ രാജാ
വ് യെഹോയാഖീനെ പിടിക്കാൻ തന്റെ ഭൃത്യ
ന്മാരെ അയച്ചു. അവർ യെഹോയാഖീനെയും
യഹോവയുടെ ആലയത്തിൽ നിന്നും വിലപി
ടിപ്പുള്ള ഏതാനുംസാധനങ്ങളും കൊണ്ടുവന്നു.
നെബൂഖദ്നേസർ, യെഹോയാഖീന്റെ ബ
ന്ധുവായ സിദെക്കീയാവിനെ യെഹൂദയുടെ
യും യെരൂശലേമിന്റെയും പുതിയ രാജാവായി
തെരഞ്ഞെടുത്തു.

## സിദെക്കീയാവ് യെഹൂദയിലെ രാജാവ്

11യെഹൂദയിലെ രാജാവുകുമ്പോൾ സിദെ
ക്കീയാവിന് ഇരുപത്തൊന്നു വയസ്സായിരുന്നു.
അയാൾ യെരൂശലേമിൽ പതിനൊന്നുവർഷം
രാജാവായിരുന്നു.12യഹോവ അയാളോടാവശ്യ
പ്പെട്ടതൊന്നും സിദെക്കീയാവ് ചെയ്തില്ല. സി
ദെക്കീയാവ് യഹോവയ്ക്കെതിരെ പാപം ചെ
യ്തു. പ്രവാചകനായ യിരെമ്യാവ് യഹോവ
യുടെ സന്ദേശങ്ങൾ പറഞ്ഞു. പക്ഷേ സിദെ
ക്കീയാവ് സ്വയംതാഴ്ത്തുകയോ യഹോവയുടെ
സന്ദേശങ്ങൾ അനുസരിക്കുകയോ ചെയ്തില്ല.

## യെരൂശലേം നശിപ്പിക്കപ്പെടുന്നു

13സിദെക്കീയാവ്, നെബൂഖദ്നേസർ രാജാ
വിനെതിരെതിരിഞ്ഞു. മുമ്പൊരിക്കൽ നെബൂ
ഖദ്നേസർ സിദെക്കീയാവിനെക്കൊണ്ട് തന്റെ
വിശ്വസ്തനായിരിക്കാമെന്നു സത്യം ചെയ്യിച്ചു.
സിദെക്കീയാവ് ദൈവനാമത്തിലാണ് നെബൂഖ
ദ്നേസരിന്റെ വിശ്വസ്തനായിരിക്കാമെന്ന് സ
ത്യംചെയ്തത്. എന്നാൽ കഠിനമനസ്കനായ
സിദെക്കീയാവ് തന്റെ മനസ്സുമാറ്റി. യിസ്രായേ
ലിന്റെദൈവമാകുന്ന യഹോവയെ അനുസരി
ക്കാൻ അയാൾ കൂട്ടാക്കിയില്ല. 14കൂടാതെ എല്ലാ
പുരോഹിതമുഖ്യന്മാരും യെഹൂദയിലെ ജനനേ
താക്കളും വിജാതീയരുടേതിനെക്കാൾ മോശമാ
യപാപങ്ങൾ ചെയ്തു. ആ നേതാക്കൾ യഹോ
വയുടെആലയം അശുദ്ധമാക്കി. യെരൂശലേമി
ലെ ആലയം യഹോവ വിശുദ്ധമാക്കിയിരുന്നു.
15അവരുടെ പൂർവ്വികരുടെ ദൈവമാകുന്ന യ
ഹോവ തന്റെജനതയെ താക്കീതുചെയ്യാൻ വീ
ണ്ടുംവീണ്ടും പ്രവാചകരെഅയച്ചു. അവരോടും
തന്റെആലയത്തോടും സഹതാപം തോന്നിയാ
ണ് യഹോവ അങ്ങനെ ചെയ്തത്. അവരെയോ
തന്റെ ആലയത്തെയോ തകർക്കാൻ യഹോവ
ആഗ്രഹിച്ചില്ല. 16പക്ഷേ, ദൈവത്തിന്റെ ജനത
ദൈവത്തിന്റെ പ്രവാചകരെ പരിഹസിച്ചു.
ദൈവത്തിന്റെ സന്ദേശങ്ങളെ അവർ വെറു
ത്തു.ഒടുവിൽ ദൈവത്തിനു ക്ഷമ നശിച്ചു. ദൈ
വത്തിന് തന്റെ ജനതയോടു കൊടിയ കോപ
മുണ്ടായി. എന്തുചെയ്താലും അതു തടയാനാ
കുമായിരുന്നില്ല.

17അതിനാൽ യെഹൂദയെയും യെരൂശലേമി
നെയും ആക്രമിക്കുന്നതിന് ദൈവം ബാബിലോ
ണിലെ രാജാവിനെ വരുത്തി. ബാബിലോണി
ലെരാജാവ് ചെറുപ്പക്കാരെ ആലയത്തിലായിരു
ന്നപ്പോൾ പോലും വധിച്ചു. യെഹൂദയിലെയും
യെരൂശലേമിലെയും ജനതയോടു അവന് ഒട്ടും
കരുണ തോന്നിയില്ല. ചെറുപ്പക്കാരെയും വൃദ്ധ
രെയും ബാബിലോൺരാജാവ് വധിച്ചു. സ്ത്രീ
കളെയും പുരുഷന്മാരെയും അയാൾ കൊന്നു.
രോഗികളെയും ആരോഗ്യവാന്മാരെയും അയാ
ൾകൊന്നു. യെഹൂദയിലെയും യെരൂശലേമി
ലെയും ജനങ്ങളെ ശിക്ഷിക്കാൻ ദൈവം നെബൂ
ഖദ്നേസരെ അനുവദിച്ചു. 18ദൈവത്തിന്റെ
ആലയത്തിലെ എല്ലാ സാധനങ്ങളും നെബൂഖ
ദ്നേസർ ബാബിലോണിലേക്കു കൊണ്ടുപോ
യി.ആലയത്തിൽനിന്നും കൊട്ടാരത്തിൽനിന്നും
രാജാവിന്റെ ഉദ്യോഗസ്ഥന്മാരുടെ അടുത്തുനി
ന്നും എല്ലാ അമൂല്യവസ്തുക്കളും അയാൾ കൊ
ണ്ടുപോയി. 19നെബൂഖദ്നേസരും അയാളുടെ
സൈന്യവും ആലയം കത്തിച്ചു. യെരൂശലേമി
ന്റെഭിത്തി അവർ തകർക്കുകയും രാജാവിന്റെ
യും അദ്ദേഹത്തിന്റെ ഉദ്യോഗസ്ഥന്മാരുടെയും
വീടുകൾ കത്തിക്കുകയും ചെയ്തു. യെരൂശലേ
മിലുള്ള എല്ലാ അമൂല്യവസ്തുക്കളും അവർ
നശിപ്പിക്കുകയോ കടത്തിക്കൊണ്ടു പോവുക
യോചെയ്തു. 20ഇനിയും ജീവിച്ചിരിക്കുന്നവരെ
നെബൂഖദ്നേസർ ബാബിലോണിലേക്കു പിടി
ച്ചുകൊണ്ടുപോയി അടിമപ്പണിക്കാരാക്കി.പാർ
സിരാജാവ് ബാബിലോണിനെ തോല്പിക്കും വ
രെ അവർ അവിടെ അടിമകളായിരുന്നു. 21അങ്ങ
നെ യിരെമ്യാപ്രവാചകനിലൂടെ യഹോവ യി
സ്രായേൽജനതയോടു പറഞ്ഞ കാര്യങ്ങൾ സ
ത്യത്തിൽ സംഭവിച്ചു. യഹോവ യിരെമ്യാവി
ലൂടെപറഞ്ഞത് ഇങ്ങനെയാണ്:“ഈ സ്ഥലം എ
ഴുപതു വർഷത്തേക്കു ഒരു തരിശുഭൂമിയായിത്തീ
രും. ജനങ്ങൾ പരിപാലിക്കാത്ത ദേശത്തിന്റെ
ശബ്ബത്തു വിശ്രമത്തിനു പ്രായശ്ചിത്തമായി.”

22കോരെശ് പാർസിരാജാവായതിന്റെഒന്നാം
വർഷം, യഹോവ കോരെശിലൂടെ ഒരു പ്രത്യേ
ക പ്രഖ്യാപനം നടത്തി. യിരെമ്യാപ്രവാചക
നിലൂടെ യഹോവനടത്തിയവാഗ്ദാനങ്ങൾ നി
റവേറുന്നതിനായിരുന്നു അയാൾ അങ്ങനെ ചെ
യ്തത്. കോരെശ് തന്റെ രാജ്യമെമ്പാടും ദൂത
ന്മാരെ അയച്ചു. അവർ ഈ സന്ദേശം വഹി
ച്ചിരുന്നു:

23“പാർസിരാജാവായ കോരെശു പറയു
ന്നു സ്വർഗ്ഗത്തിന്റെ ദൈവമാകുന്ന യഹോ
വഎന്നെ മുഴുവൻഭൂമിയുടെയും രാജാവാക്കി
യിരിക്കുന്നു. അവനുവേണ്ടി യെരൂശലേമിൽ
ഒരു ആലയം പണിയാൻ അവനെന്നെ ചുമത
ലപ്പെടുത്തിയിരിക്കുന്നു. ഇനി നിങ്ങൾക്കി
ടയിലുള്ള ദൈവത്തിന്റെ ജനതയ്ക്കു സ്വത
ന്ത്രമായി യെരൂശലേമിലേക്കു പോകാം. നി
ങ്ങളുടെ ദൈവമാകുന്ന യഹോവ നിങ്ങളോ
ടൊപ്പമായിരിക്കട്ടെ.

# എസ്രാ

### തിരിച്ചുപോകാൻ തടവുകാരെ കോരെശ് സഹായിക്കുന്നു

1 കോരെശ് പാർസിരാജാവായതിൻെറ ഒന്നാം
വർഷം ഒരു വിളംബരം നടത്താൻ യഹോവ
കോരെശിന് പ്രചോദനം നൽകി. കോരെശ്
ആ വിളംബരം എഴുതി തൻെറ രാജ്യത്ത് എല്ലാ
യിടത്തും വായിപ്പിച്ചു. യിരെമ്യാവിലൂടെ
യഹോവ അയച്ച സന്ദേശം യാഥാർത്ഥ്യമാകു
ന്നതിനായിരുന്നു അത്. പ്രഖ്യാപനം ഇങ്ങനെ
യായിരുന്നു:
2“പാർസിരാജാവായ കോരെശ് എഴുതുന്നു:

സ്വർഗ്ഗത്തിലെ ദൈവമാകുന്ന യഹോവ
എല്ലാ രാജ്യങ്ങളും എനിക്കു നൽകിയിരിക്കു
ന്നു. യെഹൂദയിലെ യെരൂശലേമിൽ അവ
നൊരു ആലയം പണിയാൻ യഹോവ
എന്നെ തെരഞ്ഞെടുക്കുകയും ചെയ്തിരിക്കു
ന്നു. 3യിസ്രായേലിൻെറ ദൈവമാകുന്നു
യഹോവ. യെരൂശലേമിലുള്ള ദൈവവും
അവനാകുന്നു. ദൈവത്തിൻെറ ജനതയിലാ
രെങ്കിലും നിങ്ങൾക്കിടയിൽ വസിക്കുന്നു
വെങ്കിൽ അവരെ അനുഗ്രഹിക്കുവാൻ ഞാൻ
ദൈവത്തോടു പ്രാർത്ഥിക്കുന്നു. യെഹൂദയി
ലെ യെരൂശലേമിലേക്കു പോകാൻ അവരെ
നിങ്ങൾ അനുവദിക്കണം. യഹോവയുടെ
ആലയം പണിയാൻ പോകാൻ അവരെ
നിങ്ങൾ അനുവദിക്കണം. യിസ്രായേൽജന
തയിൽ മിച്ചമുള്ളവർ എവിടെയൊക്കെയു
ണ്ടായാലും ആ സ്ഥലനിവാസികൾ അവരെ
സഹായിക്കണം. അവർക്ക് സ്വർണ്ണവും
വെള്ളിയും പശുക്കളും മറ്റു സാധനങ്ങളും
നൽകുക. യെരൂശലേമിലുള്ള ദൈവത്തി
ൻെറ ആലയത്തിനുവേണ്ടി അവർക്ക് സമ്മാ
നങ്ങൾ നൽകുക.”

5അതിനാൽ യെഹൂദാ, ബെന്യാമീൻഗോത്ര
ങ്ങളിലെ കുടുംബനാഥന്മാർ യെരൂശലേമിലേ
ക്കുപോകാൻ തയ്യാറായി. യഹോവയുടെ
ആലയം പണിയുന്നതിന് യെരൂശലേമിലേക്കു
പോകുകയായിരുന്നു അവർ. ദൈവം പ്രോത്സാ
ഹിപ്പിച്ച എല്ലാവരും യെരൂശലേമിലേക്കു
പോകാൻ തയ്യാറായി. 6അവരുടെ അയൽവാ
സികളെല്ലാം അവർക്കു വിലപിടിച്ച ധാരാളം
സാധനങ്ങൾ നൽകി. അവർ സ്വർണ്ണം, വെള്ളി,
പശുക്കൾ, മറ്റ് അമൂല്യവസ്തുക്കൾ എന്നിവയെ
ല്ലാം അവർക്കു കൊടുത്തു. അയൽവാസികൾ
അവയെല്ലാം സൗജന്യമായാണ് അവർക്കു
കൊടുത്തത്. 7യഹോവയുടെ ആലയത്തിൻേറ
തായ സാധനങ്ങൾ കോരെശുരാജാവ് മടക്കി
ക്കൊണ്ടുവന്നു. നെബൂഖദ്നേസർ യെരൂശലേ
മിൽനിന്നും കൊണ്ടുപോയതായിരുന്നു ആ
സാധനങ്ങൾ. നെബൂഖദ്നേസർ തൻെറ ആല
യിൽ തൻെറ വ്യാജദൈവങ്ങളോടൊപ്പം സൂ
ക്ഷിച്ചിരിക്കുകയായിരുന്നു ആ സാധനങ്ങൾ.
8തൻെറ പണം സൂക്ഷിക്കുന്നയാളോട് അതെ
ല്ലാം പുറത്തുകൊണ്ടുവരാൻ പാർസിരാജാ
വായ കോരെശ് ആവശ്യപ്പെട്ടു. മിത്രെദാത്ത്
എന്നായിരുന്നു അയാളുടെ പേര്. അതിനാൽ
മിത്രെദാത്ത് ആ സാധനങ്ങൾ യെഹൂദാനേതാ
വായ ശേശ്ബസ്സരിനെ ഏല്പിച്ചു.
9മിത്രെദാത്ത് യഹോവയുടെ ആലയത്തിൽ
നിന്നും കൊണ്ടുവന്ന സാധനങ്ങൾ:

| | | |
|---|---|---|
| | സ്വർണ്ണപ്പാത്രങ്ങൾ | 30 |
| | വെള്ളിപ്പാത്രങ്ങൾ | 1000 |
| | കത്തികളും ചട്ടികളും | 29 |
| 10 | സ്വർണ്ണത്തളികകൾ | 30 |
| | സ്വർണ്ണത്തളികകൾ പോലുള്ള വെള്ളിത്തളികകൾ | 410 |
| | മറ്റു പാത്രങ്ങൾ | 1000 |

11ആകെക്കൂടി സ്വർണ്ണത്തിലും വെള്ളിയിലും
ഉണ്ടാക്കിയ 5400 സാധനങ്ങളുണ്ടായിരുന്നു. തട
വുകാർ ബാബിലോണിൽനിന്നും യെരൂശലേ
മിലേക്കു പോയപ്പോൾ ശേശ്ബസ്സർ ഈ
സാധനങ്ങളെല്ലാം കൊണ്ടുവന്നു.

### യെരൂശലേമിലേക്കു മടങ്ങിപ്പോയ തടവുകാരുടെ പട്ടിക

2 തടങ്കലിൽനിന്നും മടങ്ങിയെത്തിയ പ്രവി
ശ്യക്കാർ ഇവരാകുന്നു. ഇവരെ മുമ്പ് ബാബി
ലോണിലെ രാജാവായ നെബൂഖദ്നേസർ തട
വുകാരായി ബാബിലോണിലേക്കു കൊണ്ടുവ
ന്നതായിരുന്നു. ഇവർ യെരൂശലേമിലേക്കും
യെഹൂദയിലേക്കും മടങ്ങിവന്നു. ഓരോരുത്തരും
തങ്ങളുടെ സ്വന്തം പട്ടണത്തിലേക്കു തിരിച്ചു
പോയി. 2സെരൂബ്ബാബേലിനോടൊപ്പം തിരിച്ചു
പോയവർ ഇവരൊക്കെയാകുന്നു: യേശുവ,
നെഹെമ്യാവ്, സെരായാവ്, രെയേലയാവ്,
മൊർദെഖായി, ബിൽശാൻ, മിസ്പാർ, ബിഗ്വാ
യി, രേഹൂം, ബാനാ. തിരിച്ചുവന്ന യിസ്രായേ
ലുകാരുടെ പേരുകളും സംഖ്യയും ഇനിയും
ചേർക്കുന്നു:

| | | |
|---|---|---|
| 3 | പരോശിൻെറ പിൻഗാമികൾ | 2172 |
| 4 | ശെഫത്യാവിൻെറ പിൻഗാമികൾ | 372 |
| 5 | ആരഹിൻെറ പിൻഗാമികൾ | 775 |
| 6 | യേശുവയുടെയും യോവാബിൻെറയും കുടുംബത്തിൽപ്പെട്ട പഹത്-മോവാബി ൻെറ പിൻഗാമികൾ | 2812 |
| 7 | ഏലാമിൻെറ പിൻഗാമികൾ | 1254 |
| 8 | സത്ഥൂവിൻെറ പിൻഗാമികൾ | 945 |
| 9 | സക്കായിയുടെ പിൻഗാമികൾ | 760 |
| 10 | ബാനിയുടെ പിൻഗാമികൾ | 642 |
| 11 | ബേബായിയുടെ പിൻഗാമികൾ | 623 |
| 12 | അസ്ഗാദിൻെറ പിൻഗാമികൾ | 1222 |
| 13 | അദോനീക്കാമിൻെറ പിൻഗാമികൾ | 666 |
| 14 | ബിഗ്വായിയുടെ പിൻഗാമികൾ | 2056 |
| 15 | ആദീൻെറ പിൻഗാമികൾ | 454 |

16 യെഹിസ്കീയാവിന്റെ
കുടുംബത്തിലൂടെയുള്ള ആതേരിന്റെ
പിൻഗാമികൾ 98
17 ബോസായിയുടെ പിൻഗാമികൾ 323
18 യോരയുടെ പിൻഗാമികൾ 112
19 ഹാശൂമിന്റെ പിൻഗാമികൾ 223
20 ഗിബ്ബാരിന്റെ പിൻഗാമികൾ 95
21 ബേത്ത്ലേഹെം
പട്ടണത്തിൽനിന്നുള്ളവർ 123
22 നെതോഫാത്ത്
പട്ടണത്തിൽനിന്നുള്ളവർ 56
23 അനാഥോത്ത്
പട്ടണത്തിൽനിന്നുള്ളവർ 128
24 അസ്മാവെത്ത്
പട്ടണത്തിൽനിന്നുള്ളവർ 42
25 കിര്യത്ത്-യെയാരീം, കെഫീരാ, ബെയെ
രോത്ത് എന്നീ
പട്ടണങ്ങളിൽനിന്നുള്ളവർ 743
26 രാമാ, ഗേബാ
പട്ടണങ്ങളിൽനിന്നുള്ളവർ 621
27 മിഖ്മാശ് പട്ടണത്തിൽനിന്നുള്ളവർ 122
28 ബേഥേൽ,ഹായി
പട്ടണത്തിൽ നിന്നുള്ളവർ 223
29 നെബോ പട്ടണത്തിൽനിന്നുള്ളവർ 52
30 മഗ്ബീശ് പട്ടണത്തിൽനിന്നുള്ളവർ 156
31 ഏലാം എന്ന മറ്റേ പട്ടണത്തിൽ
നിന്നുള്ളവർ 320
32 ഹാരീം പട്ടണത്തിൽനിന്നുള്ളവർ 320
33 ലോദ്, ഹാദീദ്, ഓനോ പട്ടണങ്ങളിൽ
നിന്നുള്ളവർ 725
34 യെരീഹോ പട്ടണത്തിൽനിന്നുള്ളവർ 345
35 സെനായാ പട്ടണത്തിൽനിന്നുള്ളവർ 3630

36പുരോഹിതന്മാർ ഇവരൊക്കെയാകുന്നു:
യേശുവാ കുടുംബത്തിലൂടെയുള്ള യെദയ്യാ
വിന്റെ പിൻഗാമികൾ 973
37 ഇമ്മേരിന്റെ പിൻഗാമികൾ 1052
38 പശ്ഹൂരിന്റെ പിൻഗാമികൾ 1247
39 ഹാരീമിന്റെ പിൻഗാമികൾ 1017

40ലേവി ഗോത്രക്കാർ ഇവരാകുന്നു:
ഹോദവ്യാവ് കുടുംബത്തിൽനിന്നുള്ള
യേശുവാ, കദ്മീയേൽ എന്നിവരുടെ
പിൻഗാമികൾ 74

41ഗായകർ ഇവരാകുന്നു:
ആസാഫിന്റെ പിൻഗാമികൾ 128

42ആലയത്തിലെ ദ്വാരപാലകന്മാരുടെ പിൻഗാ
മികൾ ഇവരാകുന്നു:
ശല്ലൂം, ആതേർ, തൽമോൻ, അക്കൂബ്,
ഹതീത, ശോബായി എന്നിവരുടെ
പിൻഗാമികൾ 139.

43ആലയത്തിലെ വിശേഷവേലക്കാരുടെ പിൻ
ഗാമികൾ ഇവരാകുന്നു:
44സീഹാ,ഹസൂഫാ, തബ്ബായോത്ത്,
കേരോസ്, സീയാഹാ, പാദോൻ
45ലെബാനാ ഹഗാബാ, അക്കൂബ്,
46 ഹാഗാബ്, ശൽമായി, ഹാനാൻ,
47 ഗിദ്ദേൽ, ഗഹർ, രെയായാവ്,
48 രെസീൻ, നെക്കോദാ, ഗസ്സാം,
49 ഉസ്സാ, പാസേഹ, ബേസായി,
50 അസ്നാ, മെയൂന്യർ, നെഫീസ്യർ,
51 ബക്ബൂക്ക്, ഹക്കൂഫാ, ഹർഹൂർ,
52 ബസ്ലൂത്ത് മെഹീദ, ഹർശാ,
53 ബർക്കോസ്, സീസെരാ, തേമാഹ്,
54 നെസീഹാ, ഹതീഫാ.

55ശലോമോന്റെ ഭൃത്യന്മാരുടെ പിൻഗാമികൾ
ഇവരാകുന്നു:
സോതായി, ഹസോഫേരെത്ത്, പെരൂദാ,
56 യാലാ, ദർക്കോൺ, ഗിദ്ദേൽ,
57 ശെഫത്യാവ്, ഹത്തീൽ, പോക്കേരെത്ത്
ഹസ്സെബയീം, ആമി.

58 ആലയത്തിലെ ജോലിക്കാരും ശലോമോ
ന്റെ ഭൃത്യന്മാരുടെ പിൻഗാമികളും 392.
59ഏതാനുംപേർ തേൽമേലെഹ്, തേൽ-ഹർശ,
കെരൂബ്, അദ്ദാൻ, ഇമ്മേർ എന്നീ പട്ടണങ്ങ
ളിൽനിന്ന് യെരൂശലേമിലേക്കു വന്നു. പക്ഷെ
അവർക്ക് തങ്ങൾ യിസ്രായേൽകുടുംബക്കാരാ
ണെന്നു തെളിയിക്കുവാനായില്ല:

60ദെലായാവ്, തൊബീയാവ്, നെക്കോദാ
എന്നിവരുടെ പിൻഗാമികൾ 652.
61പുരോഹിതന്മാരുടെ കുടുംബത്തിൽനിന്ന്:
ഹബയ്യാവ്, ഹക്കോസ് ബർസില്ലായി
(ഗിലെയാദിലെ ബർസില്ലായിയുടെ മകളെ
ഒരാൾ വിവാഹം ചെയ്താൽ അയാളെയും
ബർസില്ലായിയുടെ പിൻഗാമിയായിട്ടാണു
കരുതുക.) എന്നിവരുടെ പിൻഗാമികൾ.

62ഇവർ തങ്ങളുടെ കുടുംബചരിത്രത്തിനായി
പരതിയെങ്കിലും കണ്ടെത്താനായില്ല. പുരോ
ഹിതന്മാരായി സേവനം ചെയ്യാൻ, തങ്ങളുടെ
പൂർവികർ പുരോഹിതന്മാരായിരുന്നുവെന്നു
തെളിയിക്കാൻ അവർക്കു കഴിഞ്ഞില്ല. അതി
നാൽ അവർക്കു പുരോഹിതന്മാരായി സേവന
മനുഷ്ഠിക്കാൻ കഴിഞ്ഞില്ല. അവരുടെ പേരുകൾ
പുരോഹിതരുടെ പട്ടികയിൽ ചേർക്കപ്പെട്ടിരു
ന്നില്ല. 63ഇവർ വിശുദ്ധഭക്ഷണമൊന്നും കഴിക്ക
രുതെന്ന് രാജ്യാധികാരി ഉത്തരവിട്ടു. എന്തു
ചെയ്യണമെന്നു ദൈവത്തോടു ചോദിക്കാൻ
ഊരീമും തുമ്മീമും ഉപയോഗിക്കാൻ കഴിഞ്ഞ
ഒരു പുരോഹിതനെത്തുന്നതുവരെ അവർക്ക് ആ
ഭക്ഷണത്തിൽ ഒന്നും ഭക്ഷിക്കാൻ കഴിഞ്ഞില്ല.
64-65തിരികെ വന്ന സംഘത്തിൽ എല്ലാം കൂടി
42,360 പേരുണ്ടായിരുന്നു. അവരുടെ 7,337 ഭൃത്യ
ന്മാരും ഭൃത്യകളും ഇതിൽ പെട്ടിരുന്നില്ല. 200
ഗായകന്മാരും ഗായികമാരും അവർക്കൊപ്പം
ഉണ്ടായിരുന്നു. 66-67 736 കുതിരകൾ, 245 കോവർ
കഴുതകൾ, 435 ഒട്ടകങ്ങൾ, 6,720 കഴുതകൾ
എന്നിവയും അവർക്കുണ്ടായിരുന്നു.
68ആ സംഘം യെരൂശലേമിൽ യഹോവയുടെ
ആലയത്തിലെത്തി. അപ്പോൾ അവരുടെ കുടും
ബനാഥന്മാർ, യഹോവയുടെ ആലയം പണി
യാനുള്ള തങ്ങളുടെ സമ്മാനങ്ങൾ നൽകി.
നശിപ്പിക്കപ്പെട്ട ആലയം നിന്നിരുന്ന അതേ
സ്ഥലത്തുതന്നെ അവർക്ക് ആലയം പണിയണ
മായിരുന്നു. 69അവർ തങ്ങളാലാവുന്നത്ര സാധ
നങ്ങൾ നൽകി. ആലയം പണിയാൻ അവർ
നൽകിയ സാധനങ്ങൾ ഇവയൊക്കെയാണ്:
1,100 പൗണ്ട് സ്വർണ്ണം, 5000 മീനാ വെള്ളി,
പുരോഹിതരുടെ നൂറു വസ്ത്രങ്ങൾ. 70അങ്ങനെ
പുരോഹിതരും ലേവ്യരും മറ്റേതാനും ചിലരും
യെരൂശലേമിലേക്കും ചുറ്റുമുള്ള സ്ഥലങ്ങളിലേ
ക്കും നീങ്ങി. ആലയത്തിലെ ഗായകർ, ദ്വാര

പാലകന്മാർ, ആലയവേലക്കാർ എന്നിവർ ആ
സംഘത്തിലുണ്ടായിരുന്നു. മറ്റ് യിസ്രായേലു
കാർ അവരവരുടെ സ്വന്തം പട്ടണങ്ങളിൽ താമ
സിച്ചു.

## യാഗപീഠം പുതുക്കിപ്പണിയുന്നു

3 അങ്ങനെ, ഏഴാംമാസത്തിൽ യിസ്രായേൽ
ജനത തങ്ങളുടെ സ്വന്തം പട്ടണങ്ങളിലേക്കു
നീങ്ങിയിരുന്നു. അക്കാലത്ത് ജനങ്ങളെല്ലാം
യെരൂശലേമിൽ കണ്ടുമുട്ടി. അവർ ഒരൊറ്റജനത
യായി ഒന്നിച്ചിരുന്നു. 2അനന്തരം യോസാദാക്കി
ന്റെ പുത്രനായ യേശുവയും അയാളോടൊപ്പ
മുണ്ടായിരുന്ന പുരോഹിതന്മാരും ശെയൽത്തീ
യേലിന്റെ പുത്രനായ സെരൂബ്ബാബേലി
നോടും അയാളോടൊപ്പമുണ്ടായിരുന്നവരോടും
ചേർന്ന് യിസ്രായേലിന്റെ ദൈവത്തിന്റെ
യാഗപീഠം പണിതു. തങ്ങൾക്ക് ബലിയർപ്പിക്കു
ന്നതിനാണ് അവർ യിസ്രായേലിന്റെ ദൈവ
ത്തിന് യാഗപീഠം പണിതത്. മോശെയുടെ
നിയമത്തിൽ പറയുമ്പോലെ തന്നെയാണവർ
അതു നിർമ്മിച്ചത്. ദൈവത്തിന്റെ വിശുദ്ധദാ
സനായിരുന്നു മോശെ.

3അവർക്ക് തങ്ങളുടെ അയൽക്കാരായ മറ്റു
ജനങ്ങളെ ഭയമായിരുന്നു. എന്നാൽ അതവർക്കു
തടസ്സമായിരുന്നില്ല. അവർ പഴയ അസ്ഥിവാര
ത്തിന്മേൽ തന്നെ യാഗപീഠം പണിയുകയും
അതിന്മേൽ യഹോവയ്ക്കു ഹോമയാഗങ്ങൾ
അർപ്പിക്കുകയും ചെയ്തു. പ്രഭാതത്തിലും
സായാഹ്നത്തിലും അവർ ആ ബലികളർപ്പി
ച്ചു. 4അനന്തരം അവർ മോശെയുടെ നിയമ
ത്തിൽ പറയുമ്പോലെ തന്നെ കൂടാരത്തിരു
നാൾ ആഘോഷിച്ചു. തിരുനാളിന്റെ ഓരോ
ദിവസവും അവർ ശരിയായ എണ്ണം ഹോമയാ
ഗങ്ങളർപ്പിച്ചു. 5അതിനുശേഷം അവർ ഓരോ
ദിവസവും ഹോമയാഗങ്ങളും പൗർണ്ണമിദിവ
സത്തേക്കുള്ള വഴിപാടുകളും യഹോവ കല്പി
ച്ചിട്ടുള്ള മറ്റു എല്ലാ വഴിപാടുകളും ദൈവ
ത്തിന് അർപ്പിക്കാൻ തുടങ്ങി. ഇഷ്ടാനുസൃതം
യഹോവയ്ക്കു ജനങ്ങൾ സമ്മാനങ്ങളും ബലി
കളും സമർപ്പിക്കാനും തുടങ്ങി. 6അങ്ങനെ,
ഏഴാം മാസത്തിന്റെ ഒന്നാം ദിവസം തന്നെ
ഈയിസ്രായേലുകാർ യഹോവയ്ക്കു ബലികള
ർപ്പിക്കാൻ തുടങ്ങി. ആലയം പുതിക്കിപ്പണി
യാതെപോലും അവരതു ചെയ്തു.

## ആലയത്തിന്റെ പുനർനിർമ്മാണം

7അനന്തരം തടവിൽനിന്നും തിരികെവന്നവർ
കല്ലുവെട്ടുകാർക്കും മരപ്പണിക്കാർക്കും പണം
നൽകി. ആഹാരം വീഞ്ഞ്, ഒലീവെണ്ണ എന്നി
വയും അവർ നൽകി. അവർ ആ പണം ലെബാ
നോനിൽനിന്നു ദേവദാരുമരങ്ങൾ കൊണ്ടുവ
രുന്നതിന് ടൈറുകാർക്കും സീദോൻകാർക്കും
നൽകുന്നതിനുപയോഗിക്കുകയും ചെയ്തു.
ശലോമോൻ ആദ്യത്തെ ആലയം പണിത
പ്പോൾ ചെയ്തതുപോലെ ദേവദാരുത്തടികൾ
സമുദ്രതീരപട്ടണമായ യാഫോവിലേക്കു
കപ്പൽമാർഗ്ഗം കൊണ്ടുവരാനായിരുന്നു അവരു
ടെ ആഗ്രഹം. അങ്ങനെയൊക്കെ ചെയ്യാൻ പാർ
സിരാജാവായ കോരെശ് അവർക്ക് അനുവാദം
നൽകി.

8അതിനാൽ, ശെയൽതീയേലിന്റെ പുത്ര
നായ സെരൂബ്ബാബേലും യോസാദാക്കിന്റെ
പുത്രനായ യേശുവയും അവർ യെരൂശലേമിൽ
എത്തിയതിനു ശേഷം രണ്ടാം വർഷം രണ്ടാം
മാസം തന്നെ ജോലിയാരംഭിച്ചു. അവരുടെ
സഹോദരന്മാരായ പുരോഹിതന്മാരും ലേവ്യരും
യെരൂശലേമിലേക്കു മോചിതരായി വന്നവരും
എല്ലാം അവരോടൊപ്പം ജോലി തുടങ്ങി. ഇരുപ
തും അതിനുമേലും പ്രായമുള്ളവരെ അവർ ദൈ
വാലയം പണിയുന്നതിന്റെ നേതാക്കളായി
തെരഞ്ഞെടുത്തു. 9യഹോവയുടെ ആലയം
പണിക്കു മേൽനോട്ടം വഹിച്ചവർ ഇവരൊക്കെ
യാണ്: യേശുവയും അയാളുടെ പുത്രന്മാരും,
കദ്മീയേലും അയാളുടെ പുത്രന്മാരും (യെഹൂദ
യുടെ പിൻഗാമികൾ),ഹെനാദാദിന്റെ പുത്ര
ന്മാരും അയാളുടെ സഹോദരന്മാരും, ലേവ്യരും.
10പണിക്കാർ യഹോവയുടെ ആലയത്തിന്റെ
അടിത്തറ കെട്ടുന്ന പണി പൂർത്തിയാക്കി. അടി
ത്തറയുടെ പണി കഴിഞ്ഞപ്പോൾ പുരോഹിത
ന്മാർ തങ്ങളുടെ പുരോഹിതവസ്ത്രം ധരിച്ചു.
അനന്തരം അവർ തങ്ങളുടെ കാഹളവും എടു
ത്തു. ആസാഫിന്റെ പുത്രന്മാർ തങ്ങളുടെ
ഇലത്താളങ്ങളും എടുത്തു. യഹോവയെ സ്തു
തിക്കാൻ അവർ തങ്ങളുടെ സ്ഥാനങ്ങളിലെല്ലാം
നിന്നു. മുമ്പ് യിസ്രായേൽരാജാവായിരുന്ന
ദാവീദ് കല്പിച്ചതുപോലെ തന്നെയായിരുന്നു
അത്. 11അവർ പ്രതികരണഗാനങ്ങളും സ്തുതി
ഗാനങ്ങളും പാടി. ‘യഹോവ നല്ലവനായതി
നാൽ അവനെ സ്തുതിക്കുക. അവന്റെ സത്യ
സ്നേഹം നിത്യമാകുന്നു’ എന്നവർ പാടി.
അപ്പോൾ എല്ലാവരും ആഹ്ലാദംകൊണ്ട് ഉറക്കെ
ആർക്കുകയും യഹോവയെ സ്തുതിക്കുകയും
ചെയ്തു. യഹോവയുടെ ആലയത്തിന്
അസ്ഥിവാരമിട്ടതുകൊണ്ടാണവർ ഇങ്ങനെ
ചെയ്തത്.

12എന്നാൽ വൃദ്ധപുരോഹിതർ, ലേവ്യർ, കുടും
ബനായകർ എന്നിവരിൽ അധികം പേരും
കരഞ്ഞു. എന്തുകൊണ്ടെന്നാൽ അതിസുന്ദരമാ
യിരുന്ന ആദ്യത്തെ ആലയത്തെപ്പറ്റി ആ വൃദ്ധർ
ഓർമ്മിച്ചു. പുതിയ ആലയം കണ്ടപ്പോഴാണ
വർ കരഞ്ഞത്. മറ്റുള്ളവരധികവും ആഹ്ലാദം
കൊണ്ടാർത്തു വിളിക്കുമ്പോഴായിരുന്നു അവർ
കരഞ്ഞത്. 13ആ ശബ്ദം വളരെ ദൂരെപ്പോലും
കേൾക്കാമായിരുന്നു. ആഹ്ലാദത്തിന്റെയും കര
ച്ചിലിന്റെയും ശബ്ദങ്ങൾ വേർതിരിച്ചറി
യാൻ കഴിയാത്തത്ര കോലാഹലമായിരുന്നു
അവരെല്ലാം കൂടി ഉണ്ടാക്കിയത്.

## ശത്രുക്കൾ വീണ്ടും ആലയ നിർമ്മാണത്തിനെതിരെ

4 1-2ആ പ്രദേശത്തു വസിക്കുന്നവരിലധിക
വും യെഹൂദക്കാർക്കും ബെന്യാമീൻകാർക്കും
എതിരായിരുന്നു. തടവിൽനിന്നും രക്ഷപ്പെട്ടു
വന്നവരാണ് യിസ്രായേലിന്റെ ദൈവമാകുന്ന
യഹോവയ്ക്ക് ആലയം പണിയുന്നതെന്ന് ആ
ശത്രുക്കൾ മനസ്സിലാക്കി. അതിനാൽ ആ ശത്രു
ക്കൾ സെരൂബ്ബാബേലിനെയും കുടുംബനാഥ
ന്മാരെയും സമീപിച്ച് ഇങ്ങനെ പറഞ്ഞു, “നിർ
മ്മാണജോലികൾക്ക് ഞങ്ങൾ അങ്ങയെ സഹാ
യിക്കട്ടെ. ഞങ്ങൾ നിങ്ങളെപ്പോലെയാണ്.
നിങ്ങളുടെ ദൈവത്തോടാണ് ഞങ്ങളും സഹാ
യത്തിനായി പ്രാർത്ഥിക്കാറുള്ളത്. അശ്ശൂരിലെ
രാജാവായ എസർ-ഹദ്ദോൻ ഞങ്ങളെ ഇവിടെ
കൊണ്ടുവന്ന നാൾ മുതൽ ഞങ്ങൾ നിങ്ങളുടെ
ദൈവത്തിന് ബലികളർപ്പിച്ചിട്ടുമുണ്ട്.”

3എന്നാൽ സെരൂബ്ബാബേൽ, യേശുവ, മറ്റ്
യിസ്രായേൽകുടുംബനായകന്മാർ എന്നിവർ

ഇങ്ങനെ മറുപടി പറഞ്ഞു, “വേണ്ട, ഞങ്ങളുടെ
ദൈവത്തിനൊരാലയം പണിയാൻ ഞങ്ങളെ
സഹായിക്കാൻ നിങ്ങൾക്കാവില്ല. യഹോവ
യ്ക്ക് ആലയം പണിയാൻ ഞങ്ങൾക്കേ കഴിയൂ.
അവൻ യിസ്രായേലിന്റെ ദൈവമാണ്. പാർ
സിരാജാവായ കോരെശ് ഞങ്ങളോട് ഇങ്ങനെ
ചെയ്യാനാണു കല്പിച്ചത്.”
4ഇത് അവരെ കോപിഷ്ഠരാക്കി. അതിനാല
വർ യെഹൂദരെ ഇളക്കാൻ തുടങ്ങി. ആലയം
പണിയുന്നതിൽനിന്നും അവരെ നിരുത്സാഹ
പ്പെടുത്തുവാനും തടയുവാനും ശത്രുക്കൾ ശ്രമി
ച്ചു. 5യെഹൂദക്കാർക്കെതിരെ പ്രവർത്തിക്കുന്ന
തിന് ആ ശത്രുക്കൾ സർക്കാരുദ്യോഗസ്ഥന്മാരെ
വശത്താക്കി. ആലയം പണിയാനുള്ള യെഹൂദ
രുടെ പരിപാടികൾ തടയാൻ ആ ഉദ്യോഗസ്ഥ
ന്മാർ പല കാര്യങ്ങളും നിരന്തരം ചെയ്തു.
കോരെശ് പാർസിയുടെ രാജാവായിരുന്ന
കാലം മുഴുവനും ദാര്യാവേശ് പാർസിരാജാവാ
കുന്നതുവരെ അതു തുടർന്നു.
6യെഹൂദരെ തടയാനുള്ള ശ്രമത്തിന്റെ ഭാഗ
മായി ആ ശത്രുക്കൾ രാജാവിനു കത്തുകളയ്ക്കു
ക പോലും ചെയ്തു. അഹശ്വേരോശ് പാർസി
രാജാവായ വർഷം അവർ ഒരു കത്തെഴുതി.

### യെരൂശലേം നിർമ്മാണത്തി നെതിരെ ശത്രുക്കൾ

7പിന്നീട് അർത്ഥഹ്ശഷ്ടാവ് പാർസിയുടെ
പുതിയ രാജാവായപ്പോൾ അവരിൽ ചിലർ
യെഹൂദരെപ്പറ്റി പരാതിപ്പെട്ടുകൊണ്ട് ഒരു കത്ത
യച്ചു. ബിശ്ലാം, മിത്രെദാത്ത്, താബെയേൽ
എന്നിവരും അവരുടെ സംഘത്തിൽപ്പെട്ട മറ്റു
ചിലരുമാണ് ആ കത്തയച്ചത്. അരാമ്യസമ്പ്ര
ദായത്തിൽ അരാമ്യഭാഷയിലാണ് അവർ
അർത്ഥഹ്ശഷ്ടാരാജാവിന് കത്ത് എഴുതിയത്.
8അനന്തരം സേനാധിപനായ രെഹൂമും കാര്യ
ദർശിയായ ശിംശായിയും യെരൂശലേംകാർക്കെ
തിരെ ഒരു കത്തയച്ചു. അർത്ഥഹ്ശഷ്ടാരാജാ
വിന് അവർ ഇങ്ങനെയാണെഴുതിയത്:

9സൈന്യാധിപനായ രെഹൂം, കാര്യദർശി
യായ ശിംശായി, ന്യായാധിപന്മാർ, ട്രിപ്പോ
ളി, പേർഷ്യ, എരേക്, ബാബിലോണ്യ
എന്നിവിടങ്ങളിലെ ജനങ്ങളുടെ ഉന്നത
ഉദ്യോഗസ്ഥന്മാർ, ശൂശനിലെ ഏലാമ്യർ,
10യൂഫ്രട്ടീസുനദിക്കു പടിഞ്ഞാറുള്ള രാജ്യ
ത്തെ മറ്റു സ്ഥലങ്ങളിലേക്കും ശമര്യാനഗര
ത്തിലേക്കും മാറിയ ശക്തവും മഹത്തുമായ
അശൂർബനിപൽജനതയും എഴുതുന്നത്,
11അർത്ഥഹ്ശഷ്ടാരാജാവിന്, യൂഫ്രട്ടീസു
നദിക്കു പടിഞ്ഞാറുള്ള അങ്ങയുടെ ദാസ
ന്മാർ എഴുതുന്നത്.
12അർത്ഥഹ്ശഷ്ടാരാജാവേ, അങ്ങു വിട്ട
യച്ച യെഹൂദർ ഇവിടെ വന്നെത്തിയിട്ടു
ണ്ടെന്ന് അറിയിക്കാൻ ഞങ്ങളാഗ്രഹിക്കുന്നു.
ആ നഗരം വീണ്ടും പണിയാൻ അവരി
പ്പോൾ ശ്രമിക്കുകയാണ്. യെരൂശലേം ഒരു
ദുഷിച്ച നഗരമാണ്. ആ നഗരത്തിലെ ജന
ങ്ങൾ എല്ലായ്പ്പോഴും മറ്റു രാജാക്കന്മാർക്കെ
തിരെ കലാപം ഉണ്ടാക്കിയിട്ടുണ്ട്. ഇപ്പോൾ
ആ യെഹൂദർ അടിത്തറ കെട്ടുകയും ഭിത്തി
പണിയുകയും ചെയ്യുന്നു.
13അർത്ഥഹ്ശഷ്ടാരാജാവേ, അങ്ങ് ഇത്ര
യുംകൂടി മനസ്സിലാക്കുക. യെരൂശലേമും
അതിന്റെ ഭിത്തികളും വീണ്ടും നിർമ്മിക്ക
പ്പെട്ടാൽ യെരൂശലേംകാർ തങ്ങളുടെ നികു
തിയൊടുക്കുന്നത് അവസാനിപ്പിക്കും. അങ്ങ
യ്ക്കു കപ്പം തരുന്നതും അവർ നിർത്തും,
തൊഴിൽക്കരം അടയ്ക്കുന്നതും അവർ നിർ
ത്തും. ആ പണമെല്ലാം അങ്ങയ്ക്കു നഷ്ടമാ
വും.
14ഞങ്ങൾക്കു രാജാവിനോടൊരു ഉത്തര
വാദിത്വമുണ്ട്. അങ്ങനെയൊക്കെ സംഭവി
ക്കുന്നതിന് ഞങ്ങൾക്കാഗ്രഹമില്ല. അതിനാ
ലാണ് രാജാവിനെ വിവരമറിയിക്കാൻ
ഞങ്ങൾ ഈ കത്തയയ്ക്കുന്നത്.
15അർത്ഥഹ്ശഷ്ടാരാജാവേ, അങ്ങയ്ക്കു
മുമ്പു ഭരിച്ച രാജാക്കന്മാരുടെ കുറിപ്പുകൾ
അങ്ങ് വായിക്കണമെന്നാണു ഞങ്ങൾക്കു
പറയാനുള്ളത്. യെരൂശലേംകാർ മറ്റു രാജാ
ക്കന്മാർക്കെതിരെ കലാപം കൂട്ടിയിരുന്ന
തായി ആ രേഖകളിൽ അങ്ങയ്ക്കു കാണാം.
മറ്റു രാജാക്കന്മാർക്കും രാഷ്ട്രങ്ങൾക്കും അത്
വളരെ പ്രശ്നങ്ങളുണ്ടാക്കിയിരുന്നു. പുരാത
നകാലത്തുതന്നെ ഈ നഗരത്തിൽ ധാരാളം
കലാപങ്ങളുണ്ടായിരുന്നു! അക്കാരണത്താ
ലാണ് യെരൂശലേം നശിപ്പിക്കപ്പെട്ടത്.
16അർത്ഥഹ്ശഷ്ടാരാജാവേ, ഈ നഗര
വും കോട്ടകളും പുനർനിർമ്മിക്കപ്പെട്ടാൽ
അങ്ങയ്ക്കു യൂഫ്രട്ടീസുനദിയുടെ പടിഞ്ഞാ
റുഭാഗത്തിന്റെ നിയന്ത്രണം നഷ്ടമാവും.

17അപ്പോൾ അർത്ഥഹ്ശഷ്ടാരാജാവ് മറുപടി
അയച്ചു:

സേനാധിപനായ രെഹൂമിനും കാര്യദർശി
യായ ശിംശായിക്കും ശമര്യയിൽ വസിക്കു
ന്നവർക്കും യൂഫ്രട്ടീസുനദിക്കു പടിഞ്ഞാറു
വസിക്കുന്നവർക്കും ആശംസകൾ.
18നിങ്ങൾ ഞങ്ങൾക്കയച്ച കത്തു പരിഭാഷ
പ്പെടുത്തിയതു വായിച്ചുകേട്ടു. 19എനിക്കു
മുമ്പുണ്ടായിരുന്ന രാജാക്കന്മാരുടെ രേഖകൾ
പരതാൻ ഞാൻ ഉത്തരവിട്ടു. രേഖകൾ
വായിച്ചുകേട്ടു. യെരൂശലേമിന് രാജാക്കന്മാ
ർക്കെതിരെ കലാപങ്ങളുണ്ടായതിന്റെ
നീണ്ട ഒരു ചരിത്രമുണ്ടെന്നു മനസ്സിലാക്കു
കയും ചെയ്തു. മിക്കപ്പോഴും കലാപങ്ങളും
വിപ്ലവങ്ങളും നടന്നിരുന്ന ഒരു സ്ഥലമായി
രുന്നു യെരൂശലേം. 20യെരൂശലേമിൽ ആ
സ്ഥലത്തിനും യൂഫ്രട്ടീസ്നദിക്കു പടിഞ്ഞാ
റുള്ള മുഴുവൻ പ്രദേശത്തിനും കരുത്തരായ
രാജാക്കന്മാരുണ്ടായിരുന്നു. നികുതികളും
കപ്പവും തൊഴിൽക്കരങ്ങളും ആ രാജാക്കന്മാ
ർക്ക് ലഭിച്ചിരുന്നു.
21ഇനി, നിങ്ങൾ അവർക്ക് പണി നിർത്താ
നുള്ള ഒരു കല്പന നൽകണം. ഞാൻ കല്പിക്കും
വരെ യെരൂശലേമിന്റെ പുനർനിർമ്മാണം
നിർത്തിവയ്ക്കാനുള്ള ഉത്തരവായിരിക്കണം
അത്. 22ഇക്കാര്യങ്ങളിൽ വീഴ്ചവരാതിരി
ക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. യെരൂശലേമി
ന്റെ പുനർനിർമ്മാണം നമ്മൾ അനുവദിക്ക
രുത്. ആ ജോലികൾ തുടർന്നാൽ എനിക്ക്
യെരൂശലേമിൽനിന്നും കൂടുതൽ പണമൊ
ന്നും കിട്ടുകയില്ല.

23അങ്ങനെ അർത്ഥഹ്ശഷ്ടാരാജാവിനുള്ള
കത്തിന്റെ ഒരു പ്രതി രെഹൂവിനും കാര്യദർശി
യായ ശിംശായിക്കും അവരോടൊപ്പമുള്ളയാളു
കൾക്കും വായിച്ചു കൊടുത്തു. അനന്തരം അവർ
യെരൂശലേമിലെ യെഹൂദരുടെ അടുത്തേക്കു

വളരെ വേഗം പോയി. അവർ നിർമ്മാണ
ജോലികളിൽനിന്നും യെഹൂദരെ തടഞ്ഞു.

## ആലയംപണി നിർത്തി

24അങ്ങനെ യെരൂശലേമിലെ ദൈവാലയ
ത്തിന്റെ പണി നിർത്തലാക്കപ്പെട്ടു. ദാര്യാ
വേശ് പാർസിരാജാവായതിന്റെ രണ്ടാം
വർഷം വരെ പണി തുടർന്നില്ല.
5 അതേസമയം ഹഗ്ഗായിപ്രവാചകനും ഇദ്ദോ
യുടെ പുത്രനായ സെഖര്യാവും ദൈവത്തി
ന്റെ നാമത്തിൽ പ്രവചനം തുടങ്ങി. യെഹൂദ
യിലും യെരൂശലേമിലുമുള്ള യെഹൂദരെ അവർ
പ്രോത്സാഹിപ്പിച്ചു. 2അങ്ങനെ ശെയൽതീയേ
ലിന്റെ പുത്രനായ സെരൂബ്ബാബേലും യോസാ
ദാക്കിന്റെ പുത്രനായ യേശുവയും യെരൂശ
ലേമിലെ ആലയത്തിന്റെ പണി വീണ്ടും ആരം
ഭിച്ചു. ദൈവത്തിന്റെ പ്രവാചകരെല്ലാം അവ
രോടൊപ്പം നിന്ന് പണികളെ പ്രോത്സാഹിപ്പി
ച്ചിരുന്നു. 3ആ സമയത്ത് യൂഫ്രട്ടീസുനദിയുടെ
പടിഞ്ഞാറുള്ള പ്രദേശത്തെ ദേശാധികാരി
തത്നായി ആയിരുന്നു. തത്തേനായിയും ശെതർ
ബോ സെനായിയും അവരോടൊപ്പമുണ്ടായിരു
ന്നവരും സെരൂബ്ബാബേലിന്റെയും യേശുവയു
ടെയും പണി ചെയ്തുകൊണ്ടിരുന്ന മറ്റുള്ളവ
രുടെയും അടുത്തേക്കുപോയി. തത്നായിയും
അയാളോടൊപ്പമുണ്ടായിരുന്നവരും സെരൂബ്ബാ
ബേലിനോടും അയാളുടെ ആളുകളോടും
ചോദിച്ചു, "ഈ ആലയം ഇങ്ങനെ പുതു
ക്കിപ്പണിതുറപ്പിക്കാൻ ആരാണ് നിങ്ങൾക്കനു
വാദം തന്നത്?" 4സെരൂബ്ബാബേലിനോടു അവർ
ഇങ്ങനെയും കൂടി ചോദിച്ചു, "ഈ ആലയം
പണിയിലേർപ്പെട്ടിരിക്കുന്നവരുടെ പേരുകൾ
എന്തൊക്കെയാണ്?"
5എന്നാൽ യെഹൂദനേതാക്കളെ ദൈവം
നിരീക്ഷിക്കുന്നുണ്ടായിരുന്നു. ദാര്യാവേശ്രാജാ
വിന് വിവരങ്ങൾ മുഴുവൻ നൽകും വരെ അവ
ർക്ക് പണി നിറുത്തേണ്ടിവന്നില്ല. കോരെശു
രാജാവ് തന്റെ മറുപടി അയയ്ക്കുംവരെ
അവർ പണി തുടർന്നു.
6യൂഫ്രട്ടീസുനദിക്കു പടിഞ്ഞാറു ഭാഗത്തെ
ദേശവാഴിയായ തത്നായിയും ശേഥെർ-ബോ
സ്നായിയും അവരോടൊപ്പമുണ്ടായിരുന്നവ
രും ദാര്യാവേശു രാജാവിന് ഒരു കത്തയച്ചതി
ന്റെ ഒരു പകർപ്പ് ഇതാ. 7ഇതാണ് ആ കത്തി
ന്റെ പകർപ്പ്:

ദാര്യാവേശുരാജാവിന് ആശംസകൾ.
8ദാര്യാവേശുരാജാവേ, ഞങ്ങൾ യെഹൂദാ
പ്രവിശ്യയിലേക്കു പോയി. മഹാനായ ദൈ
വത്തിന്റെ ആലയത്തിലേക്കു ഞങ്ങൾ
പോയി. യെഹൂദക്കാർ വലിയ കല്ലുകൾ
ഉപയോഗിച്ച് ആ ആലയം പണിയുക
യാണ്. അവർ ഭിത്തിമേൽ വലിയ തടിപ്പല
കകൾ പതിക്കുന്നു. അതീവ ശ്രദ്ധയോടെ
യാണ് പണികൾ നടക്കുന്നത്. യെഹൂദക്കാർ
അത്യ ധ്വാനം ചെയ്യുന്നുമുണ്ട്. വളരെ വേഗ
ത്തിലവർ പണിയുന്നതിനാൽ അതു വേഗം
തീർന്നേക്കാം.
9അവരുടെ നേതാക്കളോടു പണിയെപ്പറ്റി
ചില ചോദ്യങ്ങൾ ഞങ്ങൾ ചോദിച്ചു.
ഞങ്ങൾ അവരോടു ചോദിച്ചു, "ഈ ആല
യം പുതുക്കിപണിതുറപ്പിക്കാൻ ആരാണു
നിങ്ങൾക്കനുവാദം തന്നത്?" 10ഞങ്ങൾ അവ
രുടെ പേരുകളും ചോദിച്ചു. അവർ ആരൊ
ക്കെയെന്ന് അങ്ങയെ അറിയിക്കണമെന്നുള്ള
തിനാൽ അവരുടെ നേതാക്കളുടെ പേരെഴു
തിയെടുക്കാൻ ഞങ്ങൾ ആഗ്രഹിച്ചു.
11അവർ തന്ന മറുപടി ഇതാണ്:
"സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും ദൈ
വത്തിന്റെ ദാസന്മാരാകുന്നു ഞങ്ങൾ. പല
വർഷങ്ങൾക്കു മുമ്പ് യിസ്രായേലിന്റെ
മഹാനായൊരു രാജാവ് നിർമ്മിച്ച ആലയം
ഞങ്ങൾ പുതുക്കിപ്പണിയുകയാണ്.
12എന്നാൽ ഞങ്ങളുടെ പൂർവ്വികർ സ്വർഗ്ഗ
ത്തിലെ ദൈവത്തെ കോപാകുലനാക്കി.
അതിനാൽ ദൈവം ഞങ്ങളുടെ പൂർവ്വികരെ
ബാബിലോണിലെ രാജാവായ നെബൂഖദ്
നേസരിനെ ഏല്പിച്ചു. നെബൂഖദ്നേസർ
ഈ ആലയം നശിപ്പിക്കുകയും ജനങ്ങളെ
തടവുകാരാക്കി ബാബിലോണിലേക്കു കൊ
ണ്ടുപോവുകയും ചെയ്തു. 13പക്ഷേ കോരെ
ശ് ബാബിലോണിലെ രാജാവായതിന്റെ
ഒന്നാം വർഷം തന്നെ ദൈവത്തിന്റെ ആല
യം പുതുക്കിപ്പണിയാൻ അദ്ദേഹം പ്രത്യേകം
ഉത്തരവിട്ടു. 14കൂടാതെ ദൈവത്തിന്റെ
ആലയത്തിൽനിന്നും മുമ്പു കൊണ്ടുവന്ന
സ്വർണ്ണവും വെള്ളിയും കോരെശ് തന്റെ
വ്യാജദൈവത്തിന്റെ ആലയത്തിൽനിന്നും
പുറത്തെടുക്കുകയും ചെയ്തു. നെബൂഖദ്
നേസരാണ് അവ യെരൂശലേമിലെ ആലയ
ത്തിൽനിന്നും എടുത്ത് ബാബിലോണിലെ
വ്യാജദൈവത്തിന്റെ ആലയത്തിൽ
കൊണ്ടുവച്ചത്. കോരെശുരാജാവ് ആ സാധ
നങ്ങൾ ശേശ്ബസ്സരിനെ (സെരൂബ്ബാബേൽ)
ഏല്പിച്ചു. ശേശ്ബസ്സരിനെ കോരെശ് ദേശ
വാഴിയായും തെരഞ്ഞെടുത്തു.
15അനന്തരം കോരെശ് ശേശ്ബസ്സരി
നോടു പറഞ്ഞു, "ഈ സ്വർണ്ണവും വെള്ളി
യും എടുത്ത് യെരൂശലേമിലെ ദൈവത്തി
ന്റെ ആലയത്തിൽ തിരികെ വയ്ക്കുക.
ആലയം മുമ്പ് എവിടെയായിരുന്നുവോ
അവിടെത്തന്നെ പുനർനിർമ്മിക്കുക." 16അ
തിനാൽ ശേശ്ബസ്സർ വന്ന് യെരൂശലേമിൽ
ദൈവത്തിന്റെ ആലയത്തിന് അടിത്തറ
പണിതു. അന്നുമുതൽ ഇന്നുവരെ പണി
തുടരുന്നു. എങ്കിലും ഇനിയും അതു പൂർണ്ണ
മായിട്ടില്ല.
17ഇനി, രാജാവിനു വേണമെങ്കിൽ ഔദ്യോ
ഗിക രാജകീയരേഖകൾ പരിശോധിക്കാം.
കോരെശുരാജാവ് യെരൂശലേമിൽ ദൈവ
ത്തിന്റെ ആലയം വീണ്ടും പണിയാൻ ഉത്ത
രവിട്ടുവോ എന്ന് അപ്പോഴറിയാമല്ലോ.
എന്നിട്ട് ഇക്കാര്യത്തിൽ നിങ്ങളെന്തു തീരുമാ
നിച്ചെന്ന് ഞങ്ങളെ അറിയിക്കാൻ ഒരു കത്ത
യയ്ക്കണമേ.

## ദാര്യാവേശിന്റെ കല്പന

6 അതിനാൽ തനിക്കു മുമ്പുണ്ടായിരുന്ന രാജാ
ക്കന്മാരുടെ രേഖകൾ പരതാൻ ദാര്യാവേശു
രാജാവ് കല്പിച്ചു. ബാബിലോണിൽ ആ രേ
ഖകൾ സൂക്ഷിച്ചിരുന്നത് ഖജനാവിൽ തന്നെ
യായിരുന്നു. 2എക്ബതാനയിലെ ഒരു കോട്ട
യിൽ ഒരു കടലാസ്ചുരുൾ കണ്ടെത്തി. മേദ്യാ
പ്രവിശ്യയിലായിരുന്നു എക്ബതാന. ചുരുളിൽ
ഇങ്ങനെയായിരുന്നു എഴുതിയിരുന്നത്:

ഔദ്യോഗിക കുറിപ്പ്: 3കോരെശു രാജാവി
ന്റെ ഒന്നാം ഭരണവർഷത്തിൽ യെരൂശലേ

മിലുള്ള ദൈവത്തിന്റെ ആലയത്തെപ്പറ്റി
ഒരുത്തരവിറങ്ങി. ഉത്തരവിൽ ഇങ്ങനെ പറ
ഞ്ഞിരുന്നു:

ദൈവത്തിന്റെ ആലയം പുനർനിർമ്മി
ക്കപ്പെടട്ടെ. ബലിയർപ്പിക്കാനുള്ള ഒരു സ്ഥല
മായിരിക്കും അത്. അതിന്റെ അടിത്തറ
പണിയട്ടെ. ആലയത്തിന് തൊണ്ണൂറടി ഉയര
വും തൊണ്ണൂറടി വീതിയും വേണം. 4അതി
ന്റെ ചുറ്റുമതിലിന് മൂന്നുനിര വലിയ കല്ലു
കളും ഒരുനിര തടിയും ഉണ്ടാവണം. ആലയം
പണിയുടെ ചിലവുകൾ രാജാവിന്റെ
ഖജനാവിൽനിന്നും എടുക്കണം. 5ദൈവത്തി
ന്റെ ആലയത്തിൽ നിന്നെടുത്ത സ്വർണ്ണ
വും വെള്ളിയും അതിൽത്തന്നെ തിരികെ
യഥാസ്ഥാനത്തു വയ്ക്കണം. അവയെല്ലാം
നെബൂഖദ്നേസർ യെരൂശലേമിലെ ആലയ
ത്തിൽനിന്നും എടുത്ത് ബാബിലോണിലേ
ക്കു കൊണ്ടുവന്നതാണ്. അവ ദൈവത്തി
ന്റെ ആലയത്തിൽ തിരികെ വയ്ക്കണം.

6അതിനാൽ യൂഫ്രട്ടീസുനദിക്കു പടി
ഞ്ഞാറുള്ള ദേശത്തിലെ അധികാരിയായ
തത്നയീ, ശെഥർ-ബോസ്നയീ ആ പ്രവി
ശ്യയിൽ വസിക്കുന്ന ഉദ്യോഗസ്ഥന്മാരേ,
നിങ്ങൾ യെരൂശലേമിൽനിന്നും മാറി നിൽ
ക്കണമെന്ന് ദാര്യാവേശ് എന്ന ഞാൻ കല്പി
ക്കുന്നു. 7ജോലിക്കാരെ നിങ്ങൾ ശല്യപ്പെടു
ത്തരുത്. ഈ ദൈവാലയത്തിന്റെ പണി
തടയാൻ ശ്രമിക്കരുത്. യെഹൂദ ദേശാധികാ
രിയും യെഹൂദരുടെ നേതാക്കളും അതു പുതു
ക്കിപ്പണിയട്ടെ. ദൈവത്തിന്റെ ആലയം
മുമ്പ് എവിടെയായിരുന്നുവോ അവിടെത്ത
ന്നെ അവരതു വീണ്ടും പണിയട്ടെ.

8ഇനി ഞാൻ ഈ ഉത്തരവു പുറപ്പെടുവി
ക്കുന്നു. ദൈവത്തിന്റെ ആലയം പണിയു
ന്ന യെഹൂദനേതാക്കൾക്ക് നിങ്ങൾ ഈ കാര്യ
ങ്ങൾ ചെയ്തു കൊടുക്കണം. പണിച്ചെലവു
മുഴുവൻ രാജകീയഭണ്ഡാരത്തിൽനിന്നും
കൊടുക്കണം. യൂഫ്രട്ടീസുനദിക്കു പടിഞ്ഞാ
റുള്ള പ്രദേശത്തുനിന്നും നികുതി പിരിക്കു
ന്നതിൽ നിന്നുവേണം ആ പണമെടുക്കാൻ.
പണി നിന്നുപോകാതിരിക്കാൻ ഇതൊക്കെ
വേഗംതന്നെ ചെയ്യുക. 9അവർക്ക് വേണ്ടതെ
ല്ലാം നൽകണം. സ്വർഗ്ഗസ്ഥനായ ദൈവ
ത്തിനു ബലിയർപ്പിക്കാൻ അവർക്കു കാള
ക്കുട്ടികൾ, ആണാടുകൾ, കുഞ്ഞാടുകൾ
എന്നിവയാണു വേണ്ടതെങ്കിൽ അവർക്കതു
നൽകുക. യെരൂശലേമിലെ പുരോഹിത
ന്മാർ ഗോതമ്പ്, ഉപ്പ്, വീഞ്ഞ്, തൈലം
എന്നിവ ചോദിക്കുന്നുവെങ്കിൽ അവർക്ക്
അവ നിത്യവും മുടങ്ങാതെ കൊടുക്കണം.
10സ്വർഗ്ഗസ്ഥനായ ദൈവത്തെ പ്രീതിപ്പെടു
ത്താൻ അവനു ബലിയർപ്പിക്കാൻ അതെ
ല്ലാം യെഹൂദപുരോഹിതന്മാർക്കു നൽകുക.
എനിക്കും എന്റെ പുത്രന്മാർക്കുംവേണ്ടി
പ്രാർത്ഥിക്കുന്നതിന് പുരോഹിതന്മാർക്ക്
ഇവയൊക്കെ നൽകുക.

11ഈ ഉത്തരവുകൂടി ഞാൻ നൽകുന്നു:
ഈ ഉത്തരവ് ആരെങ്കിലും ലംഘിച്ചാൽ
അയാളുടെ വീട്ടിൽനിന്ന് ഒരു തടിയുത്തരം
പറിച്ചെടുക്കും. എന്നിട്ട് ആ തടിയുത്തരം
അയാളുടെ ദേഹത്തിലൂടെ തള്ളിയിടും.
അയാളുടെ വീടു ഒരു കൽക്കൂമ്പാരമാകുന്ന
തുവരെ തകർക്കപ്പെടുകയും ചെയ്യും.

12ദൈവം യെരൂശലേമിൽ തന്റെ നാമം
നിലനിർത്തി. ഈ ഉത്തരവു മാറ്റാൻ ശ്രമി
ക്കുന്ന ഏതൊരു രാജാവിനെയും വ്യക്തിയെ
യും ദൈവം പരാജയപ്പെടുത്തുമെന്നാണു
ഞാൻ കരുതുന്നത്. യെരൂശലേമിലെ ഈ
ആലയം തകർക്കാൻ ആരെങ്കിലും ശ്രമി
ച്ചാൽ ദൈവം അയാളെ വധിക്കുമെന്നാണെ
ന്റെ വിശ്വാസം. ഞാൻ, ദാര്യാവേശ് ഈ
ഉത്തരവിട്ടു. ഈ ഉത്തരവ് വേഗത്തിൽ പൂർ
ണ്ണമായും അനുസരിക്കപ്പെടട്ടെ!"

## ആലയത്തിന്റെ പൂർത്തീകരണവും സമർപ്പണവും

13അതിനാൽ, യൂഫ്രട്ടീസുനദിക്കു പടിഞ്ഞാ
റെക്കരയിലുള്ള ദേശാധികാരിയായ തത്നയി
യും ശെഥർ-ബോസ്നേയിയും അവരുടെ സഹ
പ്രവർത്തകരും ദാര്യാവേശുരാജാവിന്റെ ഉത്ത
രവ് അപ്പോൾത്തന്നെ പൂർണ്ണമായും അനുസരി
ച്ചു. 14അങ്ങനെ യെഹൂദ മൂപ്പന്മാർ ആലയ
നിർമ്മാണം തുടർന്നു. പ്രവാചകനായ ഹഗ്ഗായി
യുടെയും ഇദ്ദോവിന്റെ പുത്രനായ സെഖര്യാ
വിന്റെയും പ്രോത്സാഹനത്താൽ അവർ വിജ
യികളായിത്തീർന്നു. അവർ ആലയം പണി
പൂർണ്ണമാക്കി. യിസ്രായേലിന്റെ ദൈവത്തി
ന്റെ കല്പന അനുസരിക്കാനായിരുന്നു അങ്ങ
നെ ചെയ്തത്. പാർസിരാജാക്കന്മാരായ കോ
രെശ്, ദാര്യാവേശ്, അർത്ഥഹ്ശഷ്ടാ എന്നി
വരുടെ കല്പനകളനുസരിക്കുന്നതിനും കൂടി
വേണ്ടിയായിരുന്നു അങ്ങനെ ചെയ്തത്.
15ആദാർ മാസത്തിന്റെ മൂന്നാം ദിവസം ആല
യംപണി പൂർണ്ണമായി. ദാര്യാവേശുരാജാവി
ന്റെ ആറാം ഭരണവർഷത്തിലായിരുന്നു അത്.

16അനന്തരം യിസ്രായേൽജനത അത്യാഹ്ളാദ
ത്തോടെ ദൈവത്തിന്റെ ആലയം സമർപ്പിക്കു
ന്ന ഉത്സവം കൊണ്ടാടി. പുരോഹിതരും ലേ
വ്യരും പ്രവാസത്തിൽനിന്നു തിരികെ വന്ന
വരും ആഘോഷങ്ങളിൽ പങ്കെടുത്തു.

17ഈ രീതിയിലാണ് അവർ ദൈവത്തിന്റെ
ആലയം സമർപ്പിച്ചത്: നൂറു കാളകൾ, ഇരുന്നൂറു
ആണാടുകൾ, നാന്നൂറു ആൺകുഞ്ഞാടുകൾ
എന്നിവയെ അവർ അർപ്പിച്ചു. പന്ത്രണ്ട് ആൺ
കോലാടുകളെ അവർ മുഴുവൻ യിസ്രായേലി
നും വേണ്ടി പാപബലിയായി അർപ്പിക്കുക
യും ചെയ്തു. യിസ്രായേലിലെ ഓരോ ഗോത്ര
ത്തിനും ഓരോ കോലാടു വീതം. 18അനന്തരം
അവർ തങ്ങളുടെ പുരോഹിതരെയും ലേവ്യരെ
യും യെരൂശലേമിലെ ദൈവത്തിന്റെ ആലയ
ത്തിൽ സേവനം ചെയ്യാൻ ഗണം ഗണമായി
തിരിച്ചു. മോശെയുടെ പുസ്തകത്തിൽ പറയു
ന്നപോലെയാണവരതു ചെയ്തത്.

## പെസഹ

19ഒന്നാം മാസത്തിന്റെ പതിനാലാം ദിവസം
തടവിൽനിന്നും മോചിതരായി വന്ന ആ യെഹൂ
ദർ പെസഹ ആഘോഷിച്ചു. 20പുരോഹിത
രും ലേവ്യരും സ്വയം ശുദ്ധീകരിച്ചു. അവർ
സ്വയം ശുദ്ധീകരിച്ച് പെസഹ ആഘോഷി
ക്കാൻ തയ്യാറെടുത്തു. തടവിൽനിന്നും മോചിത
രായി വന്ന എല്ലാ യെഹൂദർക്കുംവേണ്ടി ലേ
വ്യർ പെസഹാക്കുഞ്ഞാടിനെ കൊന്നു. തങ്ങ
ളുടെ സഹോദരന്മാരായ പുരോഹിതർക്കും
തങ്ങൾക്കുതന്നെയും വേണ്ടി അവരങ്ങനെ
ചെയ്തു. 21അതിനാൽ തടവിൽനിന്നും മോചി
തരായി വന്ന മുഴുവൻ യിസ്രായേലുകാരും

പെസഹാസദ്യ കഴിച്ചു. ആ രാജ്യത്തു വസി
ക്കുന്നവരുടെ അശുദ്ധവസ്തുക്കൾ മൂലം അശു
ദ്ധരായതിനാൽ മറ്റുള്ളവർ സ്വയം ശുദ്ധീകരിക്കു
കയും ചെയ്തു. ശുദ്ധീകരിക്കപ്പെട്ടവരും പെസ
ഹാഭക്ഷണത്തിൽ പങ്കുകൊണ്ടു. യിസ്രായേലി
ൻെറ ദൈവമാകുന്ന യഹോവയുടെയടുക്കൽ
സഹായത്തിനായി പോകുന്നതിനാണവർ
അങ്ങനെ ചെയ്തത്. 22അത്യാഹ്ലാദത്തോടെ
അവർ പുളിപ്പില്ലാത്ത അപ്പത്തിൻെറ ഉത്സവം
ഏഴു ദിവസം കൊണ്ടാടി. അശ്ശൂർ രാജാവിൻെറ
മന:സ്ഥിതി മാറ്റിക്കൊണ്ട് യഹോവ അവരെ
ആഹ്ലാദചിത്തരാക്കി. അതിനാൽ അശ്ശൂർരാജാ
വ്, ദൈവത്തിൻെറ ആലയനിർമ്മാണത്തിന്
അവരെ സഹായിക്കുകയും ചെയ്തിരുന്നു.

## എസ്രാ യെരൂശലേമിലേക്കു വരുന്നു

7 ഇതിനൊക്കെ ശേഷം പാർസിരാജാവായ
അർത്ഥഹ്ശഷ്ടാവിൻെറ ഭരണകാലത്ത്
എസ്രാ ബാബിലോണിൽനിന്നും യെരൂശലേ
മിലേക്കു വന്നു. സെരായാവിൻെറ പുത്രനായി
രുന്നു എസ്രാ. അസര്യാവിൻെറ പുത്രനായി
രുന്നു സെരായാവ്. ഹിൽക്കീയാവിൻെറ പുത്ര
നായിരുന്നു അസര്യാവ്. 2ഹിൽക്കീയാവ് ശല്ലൂ
മിൻെറ പുത്രൻ. ശല്ലൂം സാദോക്കിൻെറ പുത്രൻ.
അഹീത്തൂബിൻെറ പുത്രനായിരുന്നു സാദോ
ക്ക്. 3അമര്യാവിൻെറ പുത്രനായിരുന്നു അഹീ
ത്തൂബ്. അസര്യാവിൻെറ പുത്രനായിരുന്നു
അമര്യാവ്. മെരായോത്തിൻെറ പുത്രനായിരു
ന്നു അസര്യാവ്. 4മെരായോത്ത് സെരഹ്യാവി
ൻെറ പുത്രൻ. സെരഹ്യാവ്, ഉസ്സിയുടെ പുത്രൻ.
ഉസ്സി. ബുക്കിയുടെ പുത്രൻ. 5ബുക്കി അബീശൂ
വയുടെ പുത്രൻ. അബീശൂവാ ഫീനെഹാസി
ൻെറ പുത്രൻ. ഫീനെഹാസ് എലെയാസാരി
ൻെറ പുത്രൻ. ഉന്നത പുരോഹിതനായ അഹ
രോൻെറ പുത്രനായിരുന്നു എലെയാസാർ.
6ബാബിലോണിൽ നിന്നാണ് എസ്രാ യെരൂ
ശലേമിലേക്കു വന്നത്. എസ്രാ ഒരു അദ്ധ്യാപക
നായിരുന്നു. മോശെയുടെ നിയമം അയാൾക്കു
നന്നായറിയാമായിരുന്നു. യിസ്രായേലിൻെറ
ദൈവമാകുന്ന യഹോവ നൽകിയതാണ്
മോശെയുടെ നിയമം. യഹോവ എസ്രയോ
ടൊപ്പമായിരുന്നതിനാൽ അർത്ഥഹ്ശഷ്ടാരാ
ജാവ് എസ്രാ ആവശ്യപ്പെട്ടതെല്ലാം നൽകി.
7ധാരാളം യിസ്രായേലുകാർ എസ്രയോടൊപ്പം
വന്നു. പുരോഹിതർ, ലേവ്യർ, ഗായകർ, ദ്വാര
പാലകർ, ആലയജോലിക്കാർ എന്നിവരായിരു
ന്നു അവർ. അർത്ഥഹ്ശഷ്ടാരാജാവിൻെറ
ഏഴാം ഭരണവർഷത്തിലായിരുന്നു അവർ വന്ന
ത്. 8അർത്ഥഹ്ശഷ്ടാവിൻെറ ഏഴാം ഭരണവർ
ഷത്തിലെ അഞ്ചാം മാസത്തിലാണ് എസ്രാ
യെരൂശലേമിൽ എത്തിയത്. 9എസ്രയും സംഘ
വും ഒന്നാം മാസത്തിൻെറ ഒന്നാം തീയതി
തന്നെ ബാബിലോണിൽനിന്നും തിരിച്ചു.
അഞ്ചാം മാസത്തിൻെറ ഒന്നാം തീയതി അയാൾ
യെരൂശലേമിൽ എത്തി. യഹോവയാകുന്ന
ദൈവം എസ്രയോടൊപ്പമായിരുന്നു. 10എസ്രാ
തൻെറ മുഴുവൻ സമയവും യഹോവയുടെ
നിയമം പഠിക്കുവാനും അനുസരിക്കുവാനും ഉപ
യോഗിച്ചു. യിസ്രായേൽജനതയെ യഹോവ
യുടെ നിയമങ്ങളും കല്പനകളും പഠിപ്പിക്കണ
മെന്ന് എസ്രാ ആഗ്രഹിച്ചു. യിസ്രായേലിൽ
ആ നിയമങ്ങൾ അനുസരിക്കുന്നതിനു ജന
ങ്ങളെ സഹായിക്കണമെന്നും അയാൾ ആഗ്ര
ഹിച്ചു.

## എസ്രയ്ക്ക് അർത്ഥഹ്ശഷ്ടാ രാജാവിൻെറ കത്ത്

11എസ്രാ ഒരു പുരോഹിതനും അദ്ധ്യാപകനു
മായിരുന്നു. യഹോവ യിസ്രായേലിനു നൽ
കിയ കല്പനകളെയും നിയമങ്ങളെയും പറ്റി
അയാൾക്ക് നല്ല അറിവായിരുന്നു. അർത്ഥ
ഹ്ശഷ്ടാരാജാവ്, അദ്ധ്യാപകനായ എസ്ര
യ്ക്കു നൽകിയ കത്തിൻെറ ഒരു പകർപ്പാണിത്:

12സ്വർഗ്ഗസ്ഥനായ ദൈവത്തിൻെറ നിയമ
ത്തിൻെറ അദ്ധ്യാപകനും പുരോഹിതനു
മായ എസ്രയ്ക്ക് അർത്ഥഹ്ശഷ്ടാരാജാവ്
എഴുതുന്നു:
ആശംസകൾ! 13ഞാൻ ഈ ഉത്തരവു
നൽകുന്നു: യിസ്രായേലിൽനിന്നും വന്ന
ഏതൊരാൾക്കും, പുരോഹിതനോ ലേവ്യ
നോ ആകട്ടെ; എൻെറ രാജ്യത്തു വസിക്കുന്ന
അവർക്ക് എസ്രയോടൊപ്പം പോകണമെ
ങ്കിൽ പോകാം.
14എസ്രാ, ഞാനും എൻെറ ഏഴ് ഉപദേശ
കരും നിന്നെ അയയ്ക്കുന്നു. നീ യെഹൂദ
യിലേക്കും യെരൂശമേമിലേക്കും പോകണം.
നിൻെറ ജനത ദൈവത്തിൻെറ നിയമങ്ങൾ
എങ്ങനെ അനുസരിക്കുന്നുവെന്നു കാണുക.
ആ നിയമം നിനക്കു സ്വന്തമായുണ്ട്.
15ഞാനും എൻെറ ഉപദേശകരും യിസ്രാ
യേലിലെ ദൈവത്തിന് സ്വർണ്ണവും വെള്ളി
യും തരുന്നു. ദൈവം യെരൂശലേമിൽ വസി
ക്കുന്നു. ഈ സ്വർണ്ണവും വെള്ളിയും നീ
കൊണ്ടുപോകണം. 16ബാബിലോണിലെ
എല്ലാ പ്രവിശ്യകളിലൂടെയും നീ പോകണം.
നിൻെറ ജനങ്ങളിൽനിന്നു പുരോഹിതരിൽ
നിന്നും ലേവ്യരിൽനിന്നും സമ്മാനങ്ങൾ
ശേഖരിക്കുക. ആ സമ്മാനങ്ങൾ യെരൂശലേ
മിലെ അവരുടെ ദൈവത്തിൻെറ ആലയ
ത്തിനു വേണ്ടിയുള്ളതാകുന്നു.
17കാളകളെയും ആണാടുകളെയും ആൺ
കുഞ്ഞാടുകളെയും വാങ്ങാൻ ഈ പണം
ഉപയോഗിക്കുക. ആ ബലികളോടൊപ്പം
പോകേണ്ട ധ്യാന്യബലികളും പാനീയയാ
ഗങ്ങളും വാങ്ങുക. എന്നിട്ട് അവ യെരൂശ
ലേമിലുള്ള യഹോവയുടെ ആലയത്തിലെ
യാഗപീഠത്തിൽ ബലിയർപ്പിക്കുക. 18അതി
നുശേഷം മിച്ചമുള്ള സ്വർണ്ണവും വെള്ളിയും
നിങ്ങൾക്കും മറ്റ് യെഹൂദർക്കും ഇഷ്ടം
പോലെ ചെലവാക്കാം. നിങ്ങളുടെ ദൈവ
ത്തെ സന്തുഷ്ടനാക്കുന്ന തരത്തിൽ അതു
ചെലവാക്കുക. 19ആ സാധനങ്ങളെല്ലാം
യെരൂശലേമിലെ ദൈവത്തിൻെറയടുത്തേ
ക്കു കൊണ്ടുപോവുക. നിങ്ങളുടെ ദൈവ
ത്തിൻെറ ആലയത്തിൽ ആരാധനയ്ക്കുള്ള
താണ് അവയൊക്കെ. 20നിങ്ങളുടെ ദൈവ
ത്തിൻെറ ആലയത്തിലേക്കു മറ്റെന്തെങ്കിലും
കൂടി വേണമെന്നുണ്ടെങ്കിൽ അവയെല്ലാം
നിങ്ങൾക്കു ലഭിക്കും. നിങ്ങൾക്കാവശ്യമുള്ള
തെന്തും വാങ്ങാൻ രാജാവിൻെറ ഖജനാ
വിൽനിന്നും പണമെടുക്കാം. 21ഇനി, ഞാൻ,
അർത്ഥഹ്ശഷ്ടാരാജാവ് ഈ ഉത്തരവു നൽ
കുന്നു: യൂഫ്രട്ടീസുനദിക്കു പടിഞ്ഞാറ് രാജാ
വിൻെറ പണം കയ്യിലുള്ള എല്ലാവരും എസ്ര
യ്ക്ക് ആവശ്യമുള്ളതെല്ലാം കൊടുക്കണമെ
ന്ന് ഞാൻ കല്പിക്കുന്നു. എസ്രാ ഒരു പുരോ
ഹിതനും സ്വർഗ്ഗസ്ഥനായ ദൈവത്തിൻെറ
നിയമങ്ങളുടെ അദ്ധ്യാപകനുമാണ്. ഇതെ

ല്ലാം വളരെ വേഗത്തിലും പൂർണ്ണമായും
ചെയ്യുക. 22എസ്രയ്ക്ക് ഇത്രയും സാധന
ങ്ങൾ നൽകണം: നൂറു താലന്ത് വെള്ളി,
നൂറു കോർ ഗോതമ്പ്, നൂറു ബാത് എണ്ണ,
നൂറു ബാത് വീഞ്ഞ്, ആവശ്യത്തിന് ഉപ്പ്.
23എസ്രയ്ക്കു നൽകപ്പെടണമെന്നു സ്വർഗ്ഗ
ത്തിലെ ദൈവം കല്പിച്ചതെല്ലാം എത്രയും
വേഗത്തിലും പൂർണ്ണമായും അയാൾക്കു
നൽകിയിരിക്കണം. സ്വർഗ്ഗസ്ഥനായ ദൈവ
ത്തിന്റെ ആലയത്തിനുവേണ്ടി അതെല്ലാം
ചെയ്യുക. എന്റെ രാജ്യത്തിനോ എന്റെ
പുത്രന്മാർക്കോ എതിരേ യഹോവയുടെ
കോപം ഉണ്ടാകുന്നതിന് ഞങ്ങളാഗ്രഹിക്കു
ന്നില്ല.

24പുരോഹിതന്മാർ, ലേവ്യർ, ഗായകർ,
കാവൽക്കാർ, ആലയജോലിക്കാർ, ആലയ
ത്തിലെ മറ്റു ജോലിക്കാർ എന്നിവരെക്കൊ
ണ്ടൊക്കെ കരം അടപ്പിക്കുന്നത് നിയമത്തിനു
വിരുദ്ധമാണെന്ന് ഞാൻ നിങ്ങളെ അറിയി
ക്കാനാഗ്രഹിക്കുന്നു. അവർ കരമോ രാജാവി
നുള്ള കപ്പമോ മറ്റു നികുതികളോ കൊടുക്കേ
ണ്ടതില്ല. 25എസ്രാ, നിനക്കു നിന്റെ ദൈവ
ത്തിൽനിന്നും ലഭിച്ച ജ്ഞാനം ഉപയോഗി
ക്കുന്നതിനും മതന്യായാധിപന്മാരെയും
ആഭ്യന്തരന്യായാധിപന്മാരെയും തെരഞ്ഞെ
ടുക്കുന്നതിനും നിന്നെ ഞാൻ അധികാരപ്പെ
ടുത്തുന്നു. ഇവർ യൂഫ്രട്ടീസുനദിക്കു പടി
ഞ്ഞാറുള്ള എല്ലാ ജനങ്ങളുടെയുംമേൽ ന്യാ
യവിധി നടത്തും. നിങ്ങളുടെ ദൈവത്തി
ന്റെ നിയമങ്ങളറിയാവുന്നവരുടെമേൽ ആ
ന്യായാധിപന്മാർ വിധി നടത്തും. ആർക്കെ
ങ്കിലും ആ നിയമങ്ങൾ അറിയില്ലെന്നുണ്ടെ
ങ്കിൽ ആ ന്യായാധിപന്മാർ അവരെ ആ
നിയമങ്ങളെപ്പറ്റി പഠിപ്പിക്കണം. 26നിങ്ങ
ളുടെ ദൈവത്തിന്റെ നിയമമോ രാജാവി
ന്റെ നിയമമോ അനുസരിക്കാതിരിക്കുന്ന
വർ ശിക്ഷിക്കപ്പെടണം. കുറ്റത്തിന്റെ കാഠി
ന്യമനുസരിച്ച് അവരെ വധശിക്ഷയ്ക്കു
വിധിക്കുകയോ നാടുകടത്തുകയോ അവ
രുടെ വസ്തുവകകൾ കണ്ടുകെട്ടുകയോ
തടവിലിടുകയോ വേണം.

## എസ്രാ ദൈവത്തെ വാഴ്ത്തുന്നു

27നമ്മുടെ പൂർവ്വികരുടെ ദൈവമാകുന്ന
യഹോവ വാഴ്ത്തപ്പെട്ടവൻ. യെരൂശലേമിൽ
യഹോവയുടെ ആലയത്തെ മഹത്വപ്പെടുത്തു
കയെന്ന ആശയം രാജാവിന്റെ മനസ്സിലുദി
പ്പിച്ചതു ദൈവമാകുന്നു.
28രാജാവിന്റെയും അദ്ദേഹത്തിന്റെ ഉപദേ
ശകരുടെയും പ്രധാന ഉദ്യോഗസ്ഥന്മാരുടെയും
മുമ്പിൽ യഹോവ തന്റെ സത്യമായ സ്നേഹം
എന്നോടു കാട്ടി. യഹോവയാകുന്ന ദൈവം
എന്നോടൊപ്പമായിരുന്നു. അതെന്നെ ധൈര്യ
പ്പെടുത്തിയിരുന്നു. യിസ്രായേൽനേതാക്കളെ
എന്നോടൊപ്പം യെരൂശലേമിലേക്കുപോകാൻ
ഞാൻ ഒരുമിച്ചു കൂട്ടി.

## എസ്രയോടൊപ്പം മടങ്ങുന്ന കുടുംബനാഥന്മാർ

8 എന്നോടൊപ്പം (എസ്രാ) ബാബിലോണിൽ
നിന്നും യെരൂശലേമിലേക്കു വന്ന കുടുംബ
നാഥന്മാർ ഇവരാകുന്നു. അർത്ഥഹ്ശഷ്ടാരാജാ
വിന്റെ ഭരണകാലത്താണ് ഞങ്ങൾ യെരൂശലേ
മിലേക്കു വന്നത്. പേരുകളുടെ പട്ടിക ഇതാ:
2ഫീനെഹാസിന്റെ പിൻഗാമികളിൽനിന്നും
ഗേർശോം; ഈഥാമാരിന്റെ പിൻഗാമികളിൽ
നിന്നും ദാനീയേൽ, ദാവീദിന്റെ പിൻഗാമിക
ളിൽനിന്നും ഹത്തൂശ്; 3ശെഖന്യാവിന്റെ പിൻ
ഗാമികളിൽനിന്നും പാറോശിന്റെയും സെഖ
ര്യാവിന്റെയും പിൻഗാമികളും മറ്റു 150 പേരും;
4പഹത്ത്-മോവാബിന്റെ പിൻഗാമികളിൽ
നിന്നും സെരഹ്യാവിന്റെ പുത്രൻ എല്യെഹോ
വേനായിയും മറ്റ് ഇരുനൂറു പുരുഷന്മാരും;
5സത്ഥൂവിന്റെ പിൻഗാമികളിൽനിന്നും യഹോ
സീയേലിന്റെ പുത്രനായ ശെഖന്യാവും മറ്റു
മുന്നൂറു പുരുഷന്മാരും; 6ആദീന്റെ പിൻഗാമി
കളിൽനിന്നും യോനാഥാന്റെ പുത്രനായ
ഏബെദും മറ്റ് അൻപതു പുരുഷന്മാരും; 7ഏലാ
മിന്റെ പിൻഗാമികളിൽനിന്നും അഥല്യാ
വിന്റെ പുത്രൻ യെശയ്യാവും മറ്റ് എഴുപതു
പുരുഷന്മാരും; 8ശെഫത്യാവിന്റെ പിൻഗാമി
കളിൽനിന്നും മീഖായേലിന്റെ പുത്രനായ
സെബദ്യാവും മറ്റ് എൺപതു പരുഷന്മാരും;
9യോവാബിന്റെ പിൻഗാമികളിൽനിന്നും യെ
ഹീയേലിന്റെ പുത്രനായ ഒബദ്യാവും മറ്റ് 218
പുരുഷന്മാരും; 10ബാനിയുടെ പിൻഗാമിക
ളിൽനിന്നും യോസഫ്യാവിന്റെ പുത്രനായ
ശെലോമീത്തും മറ്റു 160 പുരുഷന്മാരും; 11ബേ
ബായിയുടെ പിൻഗാമികളിൽനിന്നും ബേബാ
യിയുടെ പുത്രനായ സെഖര്യാവും മറ്റ് ഇരുപ
ത്തെട്ടു പുരുഷന്മാരും; 12അസാദിന്റെ പിൻഗാ
മികളിൽനിന്നും ഹക്കാന്റെ പുത്രനായ യോ
ഹാനാനും മറ്റ് നൂറ്റിപ്പത്തു പുരുഷന്മാരും;
13അദോനീക്കാമിന്റെ പിൻഗാമികളിൽനിന്നും
ഇളയവരിൽനിന്നുള്ള എലീഫേലെത്ത് യെയീ
യേൽ, ശെമയ്യാവ് എന്നിവരും മറ്റ് അറുപതു
പുരുഷന്മാരും; 14ബിഗ്വായുടെ പിൻഗാമിക
ളിൽനിന്നും ഊഥായിയും സക്കൂറും മറ്റ് എഴുപ
തു പുരുഷന്മാരും.

## യെരൂശലേമിലേക്കുള്ള മടക്കം

15അഹവായിലേക്കൊഴുകുന്ന നദിയുടെ കര
യിൽ സമ്മേളിക്കാൻ ഞാൻ (എസ്രാ) അവരെ
യെല്ലാം വിളിച്ചുകൂട്ടി. അവിടെ ഞങ്ങൾ മൂന്നു
ദിവസത്തേക്കു പാളയമടിച്ചു. ആ ജനക്കൂട്ട
ത്തിൽ പുരോഹിതരുണ്ടെങ്കിലും ലേവ്യരില്ലെ
ന്ന് ഞാൻ മനസ്സിലാക്കി. 16അതിനാൽ ഞാൻ
ഈ നേതാക്കളെ വിളിച്ചു വരുത്തി. എലീയേ
സെർ, അരീയേൽ, ശെമയ്യാവ്, എൽനാഥാൻ,
യാരീബ്, എൽനാഥാൻ, നാഥാൻ, സെഖര്യാവ്,
മെശുല്ലാം. യോയാരീബിനെയും എൽനാഥാനെ
യുംകൂടി ഞാൻ വിളിച്ചു. (അദ്ധ്യാപകരായിരു
ന്നു ഇവർ.) 17അവരെ ഞാൻ ഇദ്ദോവിന്റെ
അടുത്തേക്കയച്ചു. കാസിഫ്യാനഗരത്തിലെ
നേതാവായിരുന്നു ഇദ്ദോ. ഇദ്ദോവിനോടും
അയാളുടെ ബന്ധുക്കളോടും എന്താണു പറയേ
ണ്ടതെന്ന് ഞാൻ അവരോടു പറഞ്ഞിരുന്നു.
കാസിഫ്യായിലെ ആലയത്തിൽ ശുശ്രൂഷ നട
ത്തുകയായിരുന്നു അയാളുടെ ബന്ധുക്കൾ. ദൈ
വത്തിന്റെ ആലയംപണിക്ക് ഇദ്ദോ ഞങ്ങൾക്കു
പണിക്കാരെ അയച്ചുതരുന്നതിനായിരുന്നു
ഞാനവരെ ഇദ്ദോവിന്റെ അടുത്തേക്കയച്ചത്.
18ദൈവം ഞങ്ങളോടൊപ്പമായിരുന്നതിനാൽ
ഇദ്ദോവിന്റെ ബന്ധുക്കൾ ഈ ആളുകളെ
ഞങ്ങളുടെ അടുക്കലേക്കയച്ചു:

മഹ്ലിയുടെ പിൻഗാമികളിൽനിന്നും ജ്ഞാ
നിയായ ശേരബ്യാവ്. ലേവിയുടെ
പുത്രന്മാരിലൊരുവനായിരുന്നു മഹ്ലി.

ലേവി, യിസ്രായേലിൻെറ പുത്രന്മാരി
ലൊരാളായിരുന്നു. ശേരബ്യാവിൻെറ
പുത്രന്മാരെയും സഹോദരന്മാരെയും
അയയ്ക്കുകയും ചെയ്തു. ആ കുടുംബ
ത്തിൽനിന്നും ആകെ പതിനെട്ടു പേരു
ണ്ടായിരുന്നു.
19 മെരാരിയുടെ പിൻഗാമികളിൽനിന്നും
ഹശബ്യാവിനെയും യെശായ്യാവിനേ
യുംകൂടി അവർ ഞങ്ങളുടെ അടുത്തേ
ക്കയച്ചു. അവരുടെ സഹോദരന്മാരേ
യും അനന്തരവന്മാരേയും അവർ അയ
ച്ചു. ആ കുടുംബത്തിൽനിന്നും ആകെ
ഇരുപതു പേരുണ്ടായിരുന്നു.
20 ആലയം പണിക്കാരിൽ 220പേരെയും
അവർ അയച്ചു. ദാവീദും പ്രധാന
ഉദ്യോഗസ്ഥന്മാരും, ലേവ്യരും സഹാ
യിക്കാൻ തെരഞ്ഞെടുത്തവരായിരുന്നു
അവരുടെ പൂർവ്വികർ. അവരുടെയെല്ലാ
വരുടെയും പേരുകൾ പട്ടികയിലുണ്ട്.

21അവിടെ അഹവാനദിയുടെ തീരത്തു വച്ച്
ഞങ്ങളെല്ലാവരും ഉപവസിക്കണമെന്ന് ഞാൻ
(എസ്രാ) പ്രഖ്യാപിച്ചു. തങ്ങളുടെ ദൈവത്തി
ൻെറ മുമ്പിൽ സ്വയം വിനീതരാകുന്നതിനാ
യിരുന്നു അത്. ഞങ്ങൾക്കും ഞങ്ങളുടെ കുട്ടികൾ
ക്കും ഞങ്ങളുടെ സാമഗ്രികൾക്കും ഒരു സുരക്ഷി
തമായ യാത്ര നൽകേണ്ടതിന് ദൈവത്തോടപേ
ക്ഷിക്കാൻ ഞങ്ങളാഗ്രഹിച്ചു. 22ഞങ്ങളുടെ
യാത്രയിൽ സുരക്ഷയ്ക്കായി അർത്ഥഹ്ശഷ്ടാ
രാജാവിനോടു പട്ടാളക്കാരെയും കുതിരക്കാരെ
യും അയയ്ക്കണമെന്ന് ആവശ്യപ്പെടാൻ എനി
ക്കു ലജ്ജ തോന്നി. വഴിയിൽ ശത്രുക്കളുണ്ടായി
രുന്നു. ഞങ്ങൾ രാജാവിനോട് ഒരു കാര്യം പറ
ഞ്ഞിരുന്നതിനാലാണ് സംരക്ഷണം ആവശ്യപ്പെ
ടാൻ ഞങ്ങൾക്കു ലജ്ജ തോന്നിയത്. “ഞങ്ങളു
ടെ ദൈവം അവനിൽ വിശ്വസിക്കുന്ന ഓരോ
വ്യക്തിയുടെയും കൂടെയുണ്ട്. എന്നാൽ അവ
നിൽനിന്നും തിരിയുന്നവനോടു അവൻ കോ
പിക്കുകയും ചെയ്യും” എന്നാണ് ഞങ്ങൾ അർ
ത്ഥഹ്ശഷ്ടാരാജാവിനോടു പറഞ്ഞത്. 23അതി
നാൽ ഞങ്ങൾ ഉപവസിക്കുകയും ഞങ്ങളുടെ
യാത്രയെപ്പറ്റി ദൈവത്തോടു പ്രാർത്ഥിക്കുക
യും ചെയ്തു.
24അനന്തരം ഞാൻ നേതാക്കളായ പുരോഹി
തന്മാരിൽനിന്നും പന്ത്രണ്ടു പേരെ തെരഞ്ഞെ
ടുത്തു. ശേരബ്യാവ്, ഹശബ്യാവ്, അവരുടെ
പത്തു സഹോദരന്മാർ എന്നിവരെ ഞാൻ തെര
ഞ്ഞെടുത്തു. 25ദൈവത്തിൻെറ ആലയത്തിനാ
യി നൽകപ്പെട്ട വെള്ളിയും സ്വർണ്ണവും ഞാൻ
തൂക്കി. ആ സാധനങ്ങൾ ഞാൻ തെരഞ്ഞെടുത്ത
പന്ത്രണ്ടു പുരോഹിതർക്കുമായി നൽകി. അർ
ത്ഥഹ്ശഷ്ടാരാജാവും അദ്ദേഹത്തിൻെറ ഉപദേ
ഷ്ടാക്കളും അദ്ദേഹത്തിൻെറ പ്രധാന ഉദ്യോഗ
സ്ഥന്മാരും ബാബിലോണിലുള്ള യിസ്രായേലു
കാരും ദൈവത്തിൻെറ ആലയത്തിലേക്കു നൽ
കിയതാണ് ആ സാധനങ്ങൾ. 26അതെല്ലാം
ഞാൻ തൂക്കി. അറുന്നൂറ്റമ്പതു താലന്തു വെള്ളി
യുണ്ടായിരുന്നു. നൂറു താലന്തു വെള്ളിപ്പാത്ര
ങ്ങളും സാധനങ്ങളും ഉണ്ടായിരുന്നു. 27കൂടാതെ
ഇരുപതു സ്വർണ്ണപ്പാത്രങ്ങളും ഞാനവർക്കു
നൽകി. പാത്രങ്ങൾക്ക് ആയിരം തങ്കക്കാശ് ഭാര
മുണ്ടായിരുന്നു. സ്വർണ്ണത്തോളം വിലയുള്ള
മിനുക്കിയ ഓടിലുണ്ടാക്കിയ മനോഹരമായ
രണ്ടു പാത്രങ്ങളും ഞാനവർക്കു നൽകി. 28അന
ന്തരം ഞാൻ ആ പന്ത്രണ്ടു പുരോഹിതന്മാ
രോടും പറഞ്ഞു: “നിങ്ങളും ഈ സാധനങ്ങളും
യഹോവയ്ക്കു വിശുദ്ധങ്ങളാകുന്നു. നിങ്ങളുടെ
പൂർവ്വികരുടെ ദൈവമാകുന്ന യഹോവയ്ക്കു
ജനങ്ങൾ നൽകിയതാണ് ഈ വെള്ളിയും സ്വർ
ണ്ണവും. 29അതിനാൽ ഇവയൊക്കെ ശ്രദ്ധയോടെ
സൂക്ഷിക്കുക. യെരൂശലേമിലെ ആലയനേതാ
ക്കളെ നിങ്ങളവ ഏല്പിക്കുംവരെ നിങ്ങൾക്കാണ
വയുടെ ഉത്തരവാദിത്വം. പ്രധാന ലേവ്യരേ
യും യിസ്രായേലിലെ കുടുംബനാഥന്മാരെയും
നിങ്ങളവ ഏല്പിക്കണം. അവരത് തൂക്കിനോക്കി
യെരൂശലേമിൽ യഹോവയുടെ ആലയത്തിലെ
മുറികളിൽ വയ്ക്കും.
30അതിനാൽ, എസ്രാ തൂക്കിക്കൊടുത്ത സ്വർ
ണ്ണവും വെള്ളിയും വിശേഷവസ്തുക്കളും
പുരോഹിതന്മാരും ലേവ്യരും സ്വീകരിച്ചു.
യെരൂശലേമിലെ ദൈവത്തിൻെറ ആലയത്തി
ലേക്ക് അവ കൊണ്ടുവരണമെന്ന് അവർ നിർദ്ദേ
ശിക്കപ്പെട്ടിരുന്നു.
31ഒന്നാം മാസത്തിൻെറ പന്ത്രണ്ടാം ദിവസം
ഞങ്ങൾ അഹവാനദിക്കരയിൽനിന്നും യെരൂശ
ലേമിലേക്കു യാത്രയാരംഭിച്ചു. ദൈവം ഞങ്ങ
ളോടൊപ്പമുണ്ടാവുകയും വഴിയിലുടനീളം
ശത്രുക്കളിൽനിന്നും കള്ളന്മാരിൽനിന്നും ഞങ്ങ
ളെ രക്ഷിക്കുകയും ചെയ്തു. 32അനന്തരം
ഞങ്ങൾ യെരൂശലേമിൽ എത്തി. മൂന്നുദിവസം
ഞങ്ങളവിടെ വിശ്രമിച്ചു. 33നാലാം ദിവസം
ഞങ്ങൾ ആലയത്തിലേക്കുചെന്ന് സ്വർണ്ണവും
വെള്ളിയും വിശേഷവസ്തുക്കളും തൂക്കി
നോക്കി. അവയെല്ലാം ഞങ്ങൾ പുരോഹിത
നായ ഊരിയാവിൻെറ പുത്രൻ മെരേമോ
ത്തിനെ ഏല്പിച്ചു. ഫീനെഹാസിൻെറ പുത്ര
നായ എലെയാസാർ മെരേമോത്തിനോടൊപ്പ
മുണ്ടായിരുന്നു. ലേവ്യരും യേശുവയുടെ
പുത്രൻ യോസാബാദും ബിന്നൂവിയുടെ
പുത്രൻ നോവദ്യാവും അവരോടൊപ്പമുണ്ടായി
രുന്നു. 34ഞങ്ങൾ എല്ലാം എണ്ണുകയും തൂക്കു
കയും ചെയ്തു. അനന്തരം ഞങ്ങൾ ആകെ
തൂക്കം എഴുതിവച്ചു.
35അതിനുശേഷം, പ്രവാസത്തിൽനിന്നും സ്വ
ദേശത്തേക്കു മടങ്ങിവന്ന യെഹൂദന്മാർ യിസ്രാ
യേലിൻെറ ദൈവത്തിനു ഹോമയാഗങ്ങൾ
അർപ്പിച്ചു. അവർ മുഴുവൻ യിസ്രായേലിനു
മായി തൊണ്ണൂറ്റിയാറ് ആണാടുകളെയും എഴു
പത്തിയേഴ് ആൺകുഞ്ഞാടുകളെയും പന്ത്രണ്ട്
ആൺകോലാടുകളെയും പാപബലിയായി
അർപ്പിച്ചു. അതെല്ലാം യഹോവയ്ക്കുള്ള ഹോമ
യാഗമായിരുന്നു.
36അനന്തരം അവർ അർത്ഥഹ്ശഷ്ടാരാജാ
വിൻെറ കത്ത് രാജകീയനേതാക്കൾക്കും യൂഫ്ര
ട്ടീസുനദിക്കു പടിഞ്ഞാറുള്ള രാജാധികാരികൾ
ക്കും നൽകി. എന്നിട്ട് ആ നേതാക്കൾ യിസ്രാ
യേൽജനതയ്ക്കും ആലയത്തിനും തങ്ങളുടെ
പിന്തുണ പ്രഖ്യാപിച്ചു.

## യെഹൂദന്മാരല്ലാത്തവരുമായുള്ള വിവാഹങ്ങൾ

9 ഞങ്ങൾ ഇവയെല്ലാം നിർവ്വഹിച്ചു കഴിഞ്ഞ
പ്പോൾ യിസ്രായേലിലെ ജനനേതാക്കൾ
എൻെറയടുത്തു വന്നു. അവർ പറഞ്ഞു,
“എസ്രാ, യിസ്രായേൽജനത ഞങ്ങൾക്കു ചുറ്റും
വസിക്കുന്ന മറ്റു ജനതകളിൽനിന്നു വേർപെട്ടു
ജീവിച്ചിട്ടില്ല. പുരോഹിതരും ലേവ്യരും വേറിട്ടു

കഴിഞ്ഞിട്ടില്ല. കനാന്യർ, ഹിത്യർ, പെരിസ്യർ,
യെബൂസ്യർ, അമ്മോന്യർ, മോവാബ്യർ, ഈജി
പ്തുകാർ, അമോര്യർ എന്നിവരുടെ ദുഷ്പ്രവൃ
ത്തികളുടെ സ്വാധീനത്തിലാണ് യിസ്രായേൽ
ജനത. 2യിസ്രായേലുകാർ ഞങ്ങൾക്കു ചുറ്റി
ലുമുള്ളവരുമായി വിവാഹബന്ധമുണ്ടാക്കി.
വിശിഷ്ടജനതയായിരിക്കേണ്ടവരാണ് യിസ്രാ
യേലുകാർ. എന്നാലിപ്പോൾ അവർ തങ്ങൾക്കു
ചുറ്റും വസിക്കുന്നവരുമായി കലർന്നിരിക്കുന്നു.
യിസ്രായേൽജനതയുടെ നേതാക്കളും പ്രധാന
ഉദ്യോഗസ്ഥന്മാരുമാണ് ഇക്കാര്യത്തിൽ തെറ്റായ
മാതൃക കാട്ടിയത്.” 3ഞാനിതു കേട്ടപ്പോൾ വല്ലാ
തെയായി. അതിനാൽ ഞാനെന്റെ മേലങ്കിയും
നീളൻ കുപ്പായവും വലിച്ചുകീറി എന്റെ ദു:ഖം
പ്രകടിപ്പിച്ചു. ഞാനെന്റെ തലയിൽനിന്നും
താടിയിൽനിന്നും രോമങ്ങൾ പിഴുതു. ഞാൻ
ഞെട്ടിത്തരിച്ചിരുന്നുപോയി. 4അപ്പോൾ, ദൈവ
ത്തിന്റെ നിയമത്തെ ആദരിച്ചിരുന്നവരൊക്കെ
ഭയന്നുവിറച്ചു. പ്രവാസത്തിൽനിന്നും മടങ്ങി
വന്ന യിസ്രായേലുകാർ ദൈവത്തോടു വിശ്വ
സ്തരായിരുന്നില്ല എന്നതിനാലാണ് ഭയന്നത്.
ഞാൻ ഞെട്ടിത്തരിച്ചു പോയി. സായാഹ്ന
ബലിയാകുംവരെ ഞാൻ താഴെയിരുന്നു. അവ
രെല്ലാം എന്റെ ചുറ്റിലും കൂടുകയും ചെയ്തു.
5അനന്തരം, സായാഹ്നബലിക്കു സമയമായ
പ്പോൾ ഞാനെഴുന്നേറ്റു. അവിടിരിക്കുമ്പോൾ
ഞാൻ എനിക്കു തന്നെ നാണക്കേടുണ്ടാക്കിയിരു
ന്നു. എന്റെ നീളൻ കുപ്പായവും മേലങ്കിയും
കീറിയിരുന്നു. ഞാൻ മുട്ടിൽ നിന്ന് എന്റെ
കൈകൾ എന്റെ ദൈവമാകുന്ന യഹോവ
യ്ക്കുനേരെ വിരിച്ചു. 6അനന്തരം ഞാൻ
ഇങ്ങനെ പ്രാർത്ഥിച്ചു:

എന്റെ ദൈവമേ, നിന്റെ മുഖത്തു നോ
ക്കാൻ എനിക്കു ലജ്ജതോന്നുന്നു. കാരണം
ഞങ്ങളുടെ പാപങ്ങൾ ഞങ്ങളുടെ തലയ്ക്കു
മുകളിലേക്കുയർന്നതിനാൽ ഞാൻ ലജ്ജിക്കുന്നു.
ഞങ്ങളുടെ പാപം സ്വർഗ്ഗത്തോളം ഉയർന്നിരി
ക്കുന്നു. 7ഞങ്ങളുടെ പാപം ഞങ്ങളുടെ പൂർവ്വി
കരുടെ കാലം മുതൽ ഇന്നുവരെ വളരെ വളരെ
യുണ്ട്. ഞങ്ങൾ പാപം ചെയ്തതിനാൽ ഞങ്ങ
ളുടെ രാജാക്കന്മാരും പുരോഹിതരും ശിക്ഷിക്ക
പ്പെട്ടു. വിദേശരാജാക്കന്മാർ ഞങ്ങളെ ആക്രമി
ക്കുകയും ഞങ്ങളുടെയാളുകളെ തടവുകാരായി
കൊണ്ടു പോവുകയും ചെയ്തു. ആ രാജാക്ക
ന്മാർ ഞങ്ങളുടെ സമ്പത്ത് കവർന്നെടുക്കുക
യും ഞങ്ങളെ അപമാനിക്കുകയും ചെയ്തു.
ഇന്നും അങ്ങനെ തന്നെയാണ്.

8എന്നാൽ ഒടുവിലിപ്പോൾ നീ ഞങ്ങളോടു
കാരുണ്യം കാട്ടി. ഞങ്ങളിൽ ചിലരെ ഒരു അന്യ
ദേശത്തെ പ്രവാസത്തിൽനിന്നും രക്ഷപ്പെടു
വാനും ഈ വിശുദ്ധസ്ഥലത്തു വരാനും നീ
അനുവദിച്ചു. യഹോവേ നീ ഞങ്ങൾക്കു ഞങ്ങ
ളുടെ അടിമത്തത്തിൽനിന്നും ആശ്വാസവും
പുതിയൊരു ജീവിതവും തന്നു. 9അതെ, ഞങ്ങൾ
അടിമകളായിരുന്നു പക്ഷേ ഞങ്ങളെ എന്നെ
ന്നേക്കും അടിമകളായി തുടരാൻ നീ അനുവദി
ച്ചില്ല. നീ ഞങ്ങളോടു കരുണ കാട്ടി. പാർസി
രാജാവിനെക്കൊണ്ട് നീ ഞങ്ങളോടു കരുണ
കാണിപ്പിച്ചു. നിന്റെ ആലയം നശിപ്പിക്ക
പ്പെട്ടു. പക്ഷേ നിന്റെ ആലയം പുതുക്കിപ്പണി
തുറപ്പിക്കാൻ നീ ഞങ്ങൾക്ക് പുതിയ ജീവിതം
തന്നു. ദൈവമേ, യെഹൂദയ്ക്കും യെരൂശലേ
മിനും സംരക്ഷണമേകാൻ ഒരു കോട്ട പണി
യാൻ നീ ഞങ്ങളെ സഹായിച്ചു.

10ദൈവമേ, ഞങ്ങളിപ്പോൾ നിന്നോടെന്തു
പറയും? നിന്നെ അനുസരിക്കുന്നതു ഞങ്ങൾ
വീണ്ടും നിർത്തിയിരിക്കുന്നു! 11ദൈവമേ, നീ
നിന്റെ ദാസന്മാരായ പ്രവാചകരിലൂടെ ആ
കല്പനകൾ ഞങ്ങൾക്കു തന്നു. നീ പറഞ്ഞു:
“നിങ്ങൾ ചെന്നു താമസിച്ചു സ്വന്തമാക്കാൻ
പോകുന്ന ആ സ്ഥലം അശുദ്ധമായ സ്ഥലമാണ്.
അവിടെ വസിക്കുന്ന ജനങ്ങൾ ചെയ്തിരി
ക്കുന്ന വലിയ തിന്മകളാലാണ് അത് അശുദ്ധമാ
യത്. ഈ സ്ഥലത്തുള്ള എല്ലായിടത്തും അവർ
വളരെ തിന്മകൾ ചെയ്തു. അവർ തങ്ങളുടെ
പാപങ്ങളാൽ ഈ ദേശത്തെ മലിനമാക്കി.
12അതിനാൽ യിസ്രായേലുകാരേ, അവരുടെ
കുട്ടികളെ വിവാഹം കഴിക്കാൻ നിങ്ങളുടെ
കുട്ടികളെ അനുവദിക്കരുത്. ആ ജനങ്ങളോടു
ചേരരുത്! അവരുടേതൊന്നും ആവശ്യപ്പെടരുത്!
എന്റെ കല്പനകളനുസരിച്ചുകൊണ്ട് നിങ്ങ
ൾക്കു ശക്തരായിരിക്കാനും ആ ദേശത്തെ മുഴു
വൻ നന്മയുമനുഭവിക്കാനും കഴിയും. കൂടാതെ
നിങ്ങൾക്ക് ഈ സ്ഥലം കൈവശം വയ്ക്കാനും
നിങ്ങളുടെ കുട്ടികൾക്കു നൽകാനും കഴിയും.”

13ഞങ്ങൾക്കു സംഭവിച്ച ദുരിതങ്ങൾ ഞങ്ങ
ളുടെ തന്നെ വീഴ്ചയാണ്. ഞങ്ങൾ തിന്മകൾ
ചെയ്യുകയും ധാരാളം അപരാധങ്ങൾ ഉണ്ടാക്കു
കയും ചെയ്തു. എന്നാൽ, ഞങ്ങളുടെ ദൈവ
മാകുന്ന നീ ഞങ്ങൾ അർഹിച്ചതിൽനിന്നും
വളരെ കുറഞ്ഞ ശിക്ഷയേ ഞങ്ങൾക്കു തന്നുള്ളൂ.
ഞങ്ങൾ കൊടുംപാപങ്ങളാണു ചെയ്തിരു
ന്നത്. ഞങ്ങൾക്കു കടുത്ത ശിക്ഷ ലഭിക്കേണ്ടിയു
മിരുന്നു. ഞങ്ങളിൽ ചിലരെ ഒരു അന്യദേശ
ത്തെ പ്രവാസത്തിൽനിന്നും രക്ഷപ്പെടാൻ നീ
അനുവദിക്കുകപോലും ചെയ്തു. 14അതിനാൽ
നിന്റെ കല്പനകൾ ലംഘിക്കരുതെന്ന് ഞങ്ങൾ
ക്കറിയാം. ഞങ്ങൾ അവരെ വിവാഹം കഴി
ക്കാൻപാടില്ല. അവർ ദുഷ്പ്രവൃത്തികൾ ചെയ്യു
ന്നു. ദൈവമേ, ഞങ്ങൾ തുടർന്നും അവരെ
വിവാഹം കഴിച്ചാൽ നീ ഞങ്ങളെ നശിപ്പി
ക്കുമെന്ന് ഞങ്ങൾക്കറിയാം! അപ്പോൾ യിസ്രാ
യേൽജനതയിൽ ഒരുവൻ പോലും അവശേഷി
ക്കുകയുമില്ല.

15യിസ്രായേലിന്റെ ദൈവമാകുന്ന യഹോ
വേ, നീ നന്മ നിറഞ്ഞവനാകുന്നു! ഇപ്പോഴും
ഞങ്ങളിൽ കുറേപേരെ നീ ജീവനോടെ വിട്ടു.
അതെ, ഞങ്ങൾ അപരാധികളാണ്! ഞങ്ങളുടെ
പാപം മൂലം ഞങ്ങളിലൊരുവനും നിന്റെ
മുമ്പിൽ നിൽക്കാനും പാടില്ല.

## ജനങ്ങൾ പാപം സമ്മതിക്കുന്നു

10 എസ്രാ പ്രാർത്ഥിക്കുകയും കുറ്റസമ്മതം
നടത്തുകയുമായിരുന്നു. ദൈവത്തിന്റെ
ആലയത്തിനു മുമ്പിൽ അയാൾ കഠിനമായി
കരയുകയും നമസ്കരിക്കുകയുമായിരുന്നു.
എസ്രാ അങ്ങനെ ചെയ്തുകൊണ്ടിരിക്കവേ,
സ്ത്രീകളും പുരുഷന്മാരും കുട്ടികളുമടങ്ങുന്ന
വലിയൊരു സംഘം യിസ്രായേലുകാർ അയാ
ൾക്കു ചുറ്റും കൂടി. അവരും വളരെയധികം നില
വിളിക്കുന്നുണ്ടായിരുന്നു. 2അനന്തരം, ഏലാമി
ന്റെ പിൻഗാമികളിലൊരാളായ യെഹീയേ
ലിന്റെ പുത്രനായ ശെഖന്യാവ് എസ്രയോടു
സംസാരിച്ചു. ശെഖന്യാവ് പറഞ്ഞു, “ഞങ്ങൾ
ദൈവത്തോടു വിശ്വസ്തരായിരുന്നില്ല.
ഞങ്ങൾ ഞങ്ങൾക്കു ചുറ്റുമുള്ളവരെ വിവാഹം
കഴിച്ചു. പക്ഷേ, ഞങ്ങളങ്ങനെ ചെയ്തിട്ടുണ്ടെ

ങ്കിലും യിസ്രായേലിന് ഇനിയും പ്രതീക്ഷയ്ക്കു
വകയുണ്ട്. 3ഇപ്പോൾ ഞങ്ങൾ ഞങ്ങളുടെ
ദൈവത്തിനു മുമ്പിൽ ഒരു കരാറുണ്ടാക്കുകയും
ആ സ്ത്രീകളെയും അവരുടെ കുട്ടികളെയും
പറഞ്ഞയയ്ക്കുകയും ചെയ്യട്ടേ. എസ്രയുടെയും
ദൈവത്തിൻെറ നിയമങ്ങളോടു ആദരവു പുല
ർത്തുന്നവരുടെയും ഉപദേശങ്ങളനുസരിക്കുന്ന
തിനാണു ഞങ്ങളങ്ങനെ ചെയ്യുന്നത്. ഞങ്ങൾ
ദൈവത്തിൻെറ നിയമം അനുസരിക്കും.
4എസ്രാ, എഴുന്നേൽക്കൂ. ഇതു നിൻെറ ഉത്തരവാ
ദിത്വമാണെങ്കിലും ഞങ്ങൾ നിന്നെ പിന്തുണ
യ്ക്കും. അതിനാൽ ധൈര്യത്തോടെ അങ്ങനെ
ചെയ്യുക.”

5അതിനാൽ എസ്രാ എഴുന്നേറ്റു. താൻ പറ
ഞ്ഞതൊക്കെ ചെയ്യാമെന്ന് അയാൾ പ്രധാന
പുരോഹിതരെക്കൊണ്ടും ലേവ്യരെക്കൊണ്ടും
യിസ്രായേലുകാരെക്കൊണ്ടും സത്യം ചെയ്യിച്ചു
6അനന്തരം എസ്രാ ദൈവത്തിൻെറ ആലയത്തി
ന്നു മുമ്പിൽനിന്നും പോയി. എല്യാശീബിൻെറ
പുത്രനായ യെഹോഹാനാൻെറ മുറിയിലേ
ക്കാണ് എസ്രാ പോയത്. അവിടെ വച്ച് എസ്രാ
ഒന്നും തിന്നുകയോ കുടിക്കുകയോ ചെയ്തില്ല.
ദൈവകല്പനകൾ ലംഘിച്ച് മടങ്ങിയെത്തിയ
പ്രവാസികളെപ്പറ്റിയോർത്ത് വളരെ ദു:ഖിത
നായിരുന്നതിനാലാണ് എസ്രാ അങ്ങനെ ചെ
യ്തത്. 7അനന്തരം അയാൾ യെഹൂദയിലും
യെരൂശലേമിലുമുള്ള എല്ലായിടങ്ങളിലേക്കും
ഒരു സന്ദേശമയച്ചു. പ്രവാസത്തിൽനിന്നും മട
ങ്ങിവന്ന മുഴുവൻ ആളുകളോടും യെരൂശലേ
മിൽ സമ്മേളിക്കാനായിരുന്നു ആ സന്ദേശം.
8മൂന്നു ദിവസത്തിനുള്ളിൽ യെരൂശലേമിലെ
ത്താത്തവനാരായാലും അയാൾക്ക് തൻെറ
വസ്തുവകകളെല്ലാം നഷ്ടമാകും. പ്രധാന
ഉദ്യോഗസ്ഥന്മാരും മൂപ്പന്മാരുമാണ് ആ തീരുമാ
നമെടുത്തത്. കൂടാതെ അയാൾക്ക് താൻ വസി
ക്കുന്ന സ്ഥലത്തെ ജനതയിലൊരാളായിരി
ക്കാനും സാദ്ധ്യമല്ല.

9അതിനാൽ യെഹൂദയുടെയും ബെന്യാമീ
ൻെറയും കുടുംബങ്ങളിൽപ്പെട്ട എല്ലാവരും
മൂന്നു ദിവസത്തിനുള്ളിൽ യെരൂശലേമിൽ
ഒത്തുചേർന്നു. ഒൻപതാം മാസത്തിൻെറ ഇരുപ
താം തീയതി എല്ലാവരും ആലയമുറ്റത്ത് ഒത്തു
കൂടുകയും ചെയ്തു. സമ്മേളനത്തിൻെറ
കാരണം മൂലവും കനത്ത മഴ മൂലവും അവർ
വല്ലാതെ വിറച്ചിരുന്നു. 10അപ്പോൾ പുരോഹിത
നായ എസ്രാ എഴുന്നേറ്റുനിന്നു പറഞ്ഞു,
“നിങ്ങൾ ദൈവത്തോടു വിശ്വസ്തരായിരു
ന്നില്ല. നിങ്ങൾ വിദേശസ്ത്രീകളെ വിവാഹം
കഴിച്ചു. അങ്ങനെ ചെയ്യുകവഴി യിസ്രായേ
ലിനെ നിങ്ങൾ കൂടുതൽ പാപനിർഭരമാക്കി.
11ഇനി, നിങ്ങൾ പാപം ചെയ്തതായി യഹോ
വയോടു ഏറ്റുപറയണം. നിങ്ങളുടെ പൂർവ്വി
കരുടെ ദൈവമാകുന്നു യഹോവ. യഹോവ
യുടെ കല്പന നിങ്ങൾ അനുസരിക്കണം. നിങ്ങ
ൾക്കു ചുറ്റിലും വസിക്കുന്നവരിൽനിന്നും നിങ്ങ
ളുടെ വിദേശഭാര്യമാരിൽനിന്നും സ്വയം വേർ
പിരിയുക.”

12അപ്പോൾ, അവിടെക്കൂടിയിരുന്ന ആ
സംഘം മുഴുവൻ എസ്രയ്ക്കു മറുപടി നൽകി.
അവർ വലിയ ശബ്ദത്തിൽ ഇങ്ങനെ പറഞ്ഞു,
“എസ്രാ അതു ന്യായം തന്നെ! നീ പറയുന്ന
കാര്യങ്ങൾ ഞങ്ങൾ ചെയ്യണം. 13പക്ഷേ ഇവി
ടെ ധാരാളം പേരുണ്ട്. ഇപ്പോഴാകട്ടെ, നല്ല മഴ
യുമായതിനാൽ ഞങ്ങൾക്കു പുറത്തു നിൽക്കാ
നും വയ്യ. ഞങ്ങൾ വളരെ ഗൗരവമുള്ള പാപ
ങ്ങൾ ചെയ്തിരിക്കുന്നതിനാൽ ഈ പ്രശ്നം
ഒന്നോ രണ്ടോ ദിവസത്തിനുള്ളിൽ ഞങ്ങൾക്കു
പരിഹരിക്കാനാവില്ല. 14ഇവിടെ കൂടിയിരിക്കു
ന്ന എല്ലാവർക്കുംവേണ്ടി നമ്മുടെ നേതാക്കന്മാർ
തീരുമാനമെടുക്കട്ടെ. അനന്തരം വിദേശവനിത
യെ വിവാഹം കഴിച്ച, നമ്മുടെ പട്ടണങ്ങളി
ലുള്ള ഒരോരുത്തരും ഒരു നിശ്ചിതസമയത്ത്
യെരൂശലേമിൽ ഒത്തുചേരട്ടെ. അവർ മൂപ്പന്മാ
രോടും തങ്ങളുടെ പട്ടണങ്ങളിലെ ന്യായാധി
പന്മാരോടും ഒപ്പം ഇവിടെ വരട്ടെ. അപ്പോൾ
ദൈവം നമ്മോടുള്ള അവൻെറ കോപം അവ
സാനിപ്പിക്കും.”

15ഏതാനും പേർ മാത്രം ഈ പദ്ധതിക്കെതിരാ
യിരുന്നു. അസാഹേലിൻെറ പുത്രനായ യോ
നാഥാനും തിക്വയുടെ പുത്രനായ യഹ്സെ
യാവുമായിരുന്നു അവർ. മെശുല്ലാമും ലേവ്യ
നായ ശബ്ബെഥായിയും ആ പദ്ധതിക്കെതിരാ
യിരുന്നു.

16അങ്ങനെ, യെരൂശലേമിലേക്കു മടങ്ങിവന്ന
യിസ്രായേലുകാർ ആ പരിപാടി അംഗീക
രിച്ചു. കുടുംബനാഥന്മാരെ പുരോഹിതനായ
എസ്രാ തെരഞ്ഞെടുത്തു. ഓരോ ഗോത്രത്തിൽ
നിന്നും അയാൾ ഓരോരുത്തരെ തെരഞ്ഞെടു
ത്തു. പേരു വിളിച്ചാണ് ഓരോരുത്തരെയും തെര
ഞ്ഞെടുത്തത് പത്താം മാസത്തിൻെറ ഒന്നാം
ദിവസം, തെരഞ്ഞെടുക്കപ്പെട്ട എല്ലാവരും തങ്ങ
ളുടെ ഓരോ സാഹചര്യവും പഠിക്കാനിരുന്നു.
17ഒന്നാം മാസത്തിൻെറ ഒന്നാം ദിവസം അവർ
വിദേശസ്ത്രീകളെ വിവാഹം ചെയ്തവരുമാ
യുള്ള ചർച്ച പൂർത്തീകരിച്ചു.

## വിദേശസ്ത്രീകളെ വിവാഹം കഴിച്ചവരുടെ പട്ടിക

18വിദേശവനിതകളെ വിവാഹം കഴിച്ച
പുരോഹിതരുടെ പിൻഗാമികളായവരുടെ
പേരുകൾ:

യോസാദാക്കിൻെറ പുത്രനായ യേശുവയു
ടെ പിൻഗാമികളിലും യോശുവയുടെ സഹോ
ദരന്മാരിലും പെട്ടവർ: മയശേയാവ്, എലീയേ
സെർ, യാരീബ്, ഗെദല്യാവ്. 19അവരെല്ലാം
തങ്ങളുടെ ഭാര്യമാരെ ഉപേക്ഷിക്കാമെന്നു വാക്കു
നൽകി. പിന്നെ അവരോരോരുത്തരും ആട്ടിൻ
പറ്റത്തിൽനിന്നും ഓരോ ആണാടിനെ വീതം
അപരാധബലിക്കായി നൽകി. തങ്ങളുടെ അപ
രാധം മൂലമാണ് അവരങ്ങനെ ചെയ്തത്.

20ഇമ്മേരിൻെറ പിൻഗാമികളിൽ നിന്ന് ഹനാ
നിയും സെബദ്യാവും.

21ഹാരീമിൻെറ പിൻഗാമികളിൽനിന്ന് മയ
ശേയാവ്, ഏലീയാവ്, ശെമയ്യാവ്, യെഹീ
യേൽ, ഉസ്സീയാവ് എന്നിവർ.

22പശ്ഹൂരിൻെറ പിൻഗാമികളിൽനിന്ന്:
എല്യോവേനായി, മയശേയാവ്, യിശ്മായേൽ,
നെഥനയേൽ, യോസാബാദ്, എലെയാസാ
എന്നിവർ.

23ലേവ്യരിൽനിന്നും വിദേശവനിതകളെ
വിവാഹം കഴിച്ചവർ ഇവരാകുന്നു: യോസാ
ബാദ്, ശിമെയി, കേലായാവ് (കെലീതാ എന്നും
വിളിക്കപ്പെടുന്നു), പെഥഹ്യാവ്, യെഹൂദാ,
എലീയേസെർ.

24ഗായകരിൽനിന്നും വിദേശവനിതയെ
വിവാഹം കഴിച്ചവൻ: എല്യാശീബ്.

പാറാവുകാരിൽനിന്നും വിദേശവനിതകളെ
വിവാഹം കഴിച്ചവർ: ശല്ലൂം, തേലെം, ഊരി.

25യിസ്രായേലുകാരിൽനിന്ന് വിദേശവനിത
കളെ വിവാഹം കഴിച്ചവർ:
പാരോശിന്റെ പിൻഗാമികളിൽനിന്നും:
രമ്യാവ്, യിശ്ശിയാവ്, മൽക്കീയാവ്, മീയാമീൻ,
എലെയാസാർ, മൽക്കീയാവ്, ബെനായാവ്.
26ഏലാമിന്റെ പിൻഗാമികളിൽനിന്നും: മഥ
ന്യാവ്, സെഖര്യാവ്, യെഹീയേൽ, അബ്ദി,
യെരേമോത്ത്, ഏലീയാവ്.
27സത്ഥൂവിന്റെ പിൻഗാമികളിൽനിന്നും:
എല്യോവേനായി, എല്യാശീബ്, മത്ഥന്യാവ്,
യെരേമോത്ത്, സാബാദ്, അസീസാ.
28ബേബായിയുടെ പിൻഗാമികളിൽനിന്നും:
യെഹോഹാനാൻ, ഹനന്യാവ്, സബ്ബായി,
അഥെലായി.
29ബാനിയുടെ പിൻഗാമികളിൽനിന്നും:
മെശുല്ലാം, മല്ലൂക്ക്, അദായാവ്, യാശൂബ്,
ശെയാൽ, യെരേമോത്ത്.
30പഹത്ത്മോവാബിന്റെ പിൻഗാമികളിൽ
നിന്നും: അദ്നാ, കെലാൽ, ബെനായാവ്, മയ
ശേയാവ്, മത്ഥന്യാവ്, ബെസലയേൽ, ബിന്നൂ
വി, മനശ്ശെ.
31ഹാരീമിന്റെ പിൻഗാമികളിൽനിന്നും:
എലിയേസെർ, യിശ്ശീയാവ്, മൽക്കീയാവ്,
ശെമയ്യാവ്, ശിമെയോൻ, 32ബെന്യാമീൻ, മല്ലൂ
ക്ക്, ശെമര്യാവ്.
33ഹാശൂമിന്റെ പിൻഗാമികളിൽനിന്നും:
മത്ഥെനായി, മത്ഥത്ഥാ, സാബാദ്, എലീഫേ
ലെത്ത്, യെരേമായി, മനശ്ശെ, ശിമെയി.
34ബാനിയുടെ പിൻഗാമികളിൽനിന്നും: മയ
ദായി, അമ്രാം, ഊവേൽ, 35ബെനായാവ്, ബേ
ദെയാവ്, കെലൂഹൂം, 36വന്യാവ്, മെരേമോത്ത്,
എല്യാശീബ്, 37മത്ഥന്യാവ്, മെത്ഥനായി,
യാസു.
38ബിന്നൂവിയുടെ പിൻഗാമികളിൽനിന്നും:
ശിമെയി,
39ശേലെമ്യാവ്, നാഥാൻ, അദായാവ്,
40മഖ്നദെബായി, ശാശായി, ശാരായി, 41അസ
രെയേൽ, ശേലെമ്യാവ്, ശമര്യാവ്, 42ശല്ലൂം,
അമര്യാവ്, യോസേഫ്. 43നെബോവിന്റെ
പിൻഗാമികളിൽനിന്നും: യെയീയേൽ, മിത്ഥി
ത്ഥ്യാവ്, സാബാദ്, സെബീനാ, യദ്ദായി,,
യോവേൽ ബെനായാവ്.
44ഇവരെല്ലാവരും വിദേശവനിതകളെ
വിവാഹം കഴിച്ചവരായിരുന്നു. അവരിൽ
ചിലർക്കൊക്കെ ആ ഭാര്യമാരിൽ കുട്ടികളുമു
ണ്ടായിരുന്നു.

# നെഹെമ്യാവ്

## നെഹെമ്യാവിൻെറ പ്രാർത്ഥന

1 ഹഖല്യാവിൻെറ മകൻ നെഹെമ്യാവ് പറ
ഞ്ഞ വാക്കുകളാണിവ. നെഹെമ്യാവ് എന്ന
ഞാൻ കിസ്ലേവ് മാസത്തിൽ തലസ്ഥാന നഗ
രമായ ശൂശനിലായിരുന്നു. അർത്ഥഹ്ശഷ്ടാരാ
ജാവിൻെറ ഇരുപതാം ഭരണവർഷമായിരുന്നു
അത്.
2ഞാൻ ശൂശനിലായിരുന്നപ്പോൾ എൻെറ
സഹോദരന്മാരിൽ ഒരുവനായ ഹനാനിയും
വേറെ ചിലരും യെഹൂദയിൽനിന്ന് അവിടെ
വന്നു. അവരോടു ഞാൻ അവിടെ വസിക്കുക
യായിരുന്ന യെഹൂദരെപ്പറ്റി ചോദിച്ചു. തടവി
ൽനിന്നു രക്ഷപെടുകയും അപ്പോഴും യെഹൂദ
യിൽ വസിക്കുകയും ചെയ്യുകയായിരുന്ന
യെഹൂദരായിരുന്നു അവർ. യെരൂശലേം നഗര
ത്തെപ്പറ്റിയും ഞാൻ അവരോടു ചോദിച്ചു.
3ഹനാനിയും കൂടെയുള്ളവരും മറുപടി പറ
ഞ്ഞു, "നെഹെമ്യാവേ, തടവിൽനിന്നു രക്ഷ
പ്പെട്ട് യെഹൂദയിൽത്തന്നെ താമസിക്കുന്ന
യെഹൂദർ വളരെ കുഴപ്പത്തിലാണ്. അവർ
വലിയ പ്രശ്നങ്ങളിലും നാണക്കേടിലുമാണ്.
എന്തെന്നാൽ, യെരൂശലേമിൻെറ മതിൽ ഇടി
ഞ്ഞുവീണും വാതിലുകൾ തീയിലെരിഞ്ഞും
കിടക്കുന്നു."
4യെരൂശലേംകാരെപ്പറ്റിയും മതിലിനെപ്പറ്റി
യും ഇപ്രകാരം കേട്ടപ്പോൾ ഞാൻ മനസ്സു
കലങ്ങി ഇരുന്നു കരഞ്ഞു. ഉപവസിച്ചും സ്വർ
ഗ്ഗത്തിലെ ദൈവത്തോടു പ്രാർത്ഥിച്ചുംകൊണ്ട്
കുറേ ദിവസങ്ങൾ കഴിച്ചു. 5പിന്നെ ഞാൻ
ദൈവത്തോട് ഇങ്ങനെ പ്രാർത്ഥിച്ചു,

സ്വർഗ്ഗത്തിലെ ദൈവമായ യഹോവേ,
മഹാനും ശക്തനുമായ ദൈവം നീയാണ
ല്ലോ. നിന്നെ സ്നേഹിക്കുകയും നിൻെറ
കല്പനകൾ അനുസരിക്കുകയും ചെയ്യുന്ന
വരോടു സ്നേഹത്തിൻെറ കരാർ പാലി
ക്കുന്ന ദൈവം നീയാണല്ലൊ.
6രാവും പകലും പ്രാർത്ഥിച്ചുകൊണ്ടിരി
ക്കുന്ന നിൻെറ ഈ ദാസൻെറ പ്രാർത്ഥന
ശ്രദ്ധിക്കുവാൻ ദയവായി കണ്ണും കാതും
തുറക്കേണമേ. നിൻെറ ദാസരായ യിസ്രാ
യേലുകാർക്കു വേണ്ടിയാണു ഞാൻ പ്രാർ
ത്ഥിക്കുന്നത്. ഞങ്ങൾ, യിസ്രായേൽജനത
നിന്നോടു ചെയ്ത എല്ലാ പാപങ്ങളും
ഞാൻ ഏററുപറഞ്ഞുകൊള്ളുന്നു. ഞാനും
എൻെറ പിതാവിൻെറ കുടുംബവും നിന്നോ
ടു പാപം ചെയ്തിട്ടുണ്ടെന്ന് ഞാൻ ഏററു
പറഞ്ഞുകൊള്ളുന്നു. 7ഞങ്ങൾ, യിസ്രായേൽ
ജനത, നിന്നോടു നിന്ദ്യമായി പെരുമാറിയി
രിക്കുന്നു. നിൻെറ ദാസനായ മോശെയ്ക്കു
നീ നൽകിയ കല്പനകളും ചട്ടങ്ങളും വിധി
കളും ഞങ്ങൾ അനുസരിച്ചിട്ടില്ല.
8നിൻെറ ദാസനായ മോശെയ്ക്കു നീ നൽ
കിയ ശാസനകൾ ദയവായി ഓർക്കേണമെ,
നീ മോശെയോട് ഇങ്ങനെ പറഞ്ഞുവല്ലോ,
"നിങ്ങൾ യിസ്രായേൽജനത വിശ്വസ്തര
ല്ലെങ്കിൽ ഞാൻ നിങ്ങളെ മററു രാഷ്ട്രങ്ങൾ
ക്കിടയിലേക്കു ചിതറിച്ചുകളയും. 9എന്നാൽ
നിങ്ങൾ യിസ്രായേലുകാർ എന്നിലേക്കു
തിരിച്ചുവരികയും എൻെറ കല്പനകൾ അനു
സരിക്കുകയും ചെയ്താൽ, ചിതറിപ്പോയ
വരെ ലോകത്തിൻെറ എല്ലാ ഭാഗത്തു
നിന്നും-ഭൂമിയുടെ അററത്തുനിന്നായാലും-
എൻെറ നാമം സ്ഥാപിക്കാൻ ഞാൻ തെര
ഞ്ഞെടുത്തിരിക്കുന്ന ദേശത്ത്, ഞാൻ തിരി
ച്ചുകൊണ്ടുവന്നു ചേർക്കും."
10നിൻെറ ദാസന്മാരും നിൻെറ ജനവു
മാണല്ലൊ യിസ്രായേലുകാർ. നീ നിൻെറ
മഹാശക്തി ഉപയോഗിച്ച് അവരെ മോചി
പ്പിച്ചു. 11അതുകൊണ്ട് യഹോവേ, നിൻെറ
ഈ ദാസൻെറ പ്രാർത്ഥന കേൾക്കേണമേ.
നിൻെറ നാമത്തോട് ആദരവു കാണിക്കാ
നാഗ്രഹിക്കുന്ന ദാസന്മാരുടെ പ്രാർത്ഥന
കേൾക്കേണമേ. യഹോവേ, ഞാൻ രാജാ
വിൻെറ പാനപാത്രം എടുക്കുന്നവനാണെ
ന്നു നിനക്കറിവുള്ളതാണല്ലൊ. അതിനാൽ
ഞാൻ ഇന്ന് രാജാവിനോടു സഹായം തേടു
മ്പോൾ നീ എന്നെ സഹായിക്കേണമേ.
രാജാവിനെ സന്തോഷിപ്പിക്കുന്നതിൽ
എനിക്കു വിജയം തരേണമേ.

## നെഹെമ്യാവിനെ രാജാവ് യെരൂശലേമിലേക്കയയ്ക്കുന്നു

2 അർത്ഥഹ്ശഷ്ടാരാജാവിൻെറ ഇരുപതാം
ഭരണവർഷത്തിലെ നീസാൻമാസത്തിൽ
ഒരിക്കൽ രാജാവിൻെറ മുമ്പിൽ കൊണ്ടുവെച്ച
വീഞ്ഞു ഞാൻ രാജാവിന് എടുത്തുകൊടുത്തു.
രാജാവിനെ സേവിച്ചു കൊണ്ടിരുന്നപ്പോൾ
മുമ്പൊരിക്കലും ഞാൻ ദു:ഖിതനായിട്ടില്ല.
എന്നാൽ ഇപ്പോൾ ഞാൻ ദു:ഖിതനായിരി
ക്കുന്നു. 2അതു കണ്ട രാജാവു ചോദിച്ചു, "നിന
ക്കു ദീനമുണ്ടോ? എന്തുകൊണ്ടാണ് നീ വളരെ
ദു:ഖിതനായിരിക്കുന്നത്. നിൻെറ മനസ്സിൽ
ദു:ഖം നിറഞ്ഞതായി എനിക്കു തോന്നുന്നു."
അപ്പോൾ ഞാൻ വളരെയധികം പേടിച്ചിരു
ന്നു. 3വളരെയേറെ പേടിച്ചുകൊണ്ടാണെങ്കിലും
ഞാൻ രാജാവിനോടു പറഞ്ഞു, "രാജാവ്
എന്നെന്നും ജീവിച്ചിരിക്കട്ടെ! എൻെറ പൂർവ്വി
കരെ അടക്കിയിരിക്കുന്ന നഗരം നശിച്ചു കിട
ക്കുന്നു. അതിൻെറ വാതിലുകൾ തീയിൽ നശി
ച്ചിരിക്കുന്നു. ഇതാണ് എൻെറ ദു:ഖത്തിന്
കാരണം."
4അപ്പോൾ രാജാവു ചോദിച്ചു, "ഞാൻ എന്തു
ചെയ്യണമെന്നാണ് നീ ആഗ്രഹിക്കുന്നത്?"
മറുപടി പറയുന്നതിനു മുമ്പായി ഞാൻ
സ്വർഗ്ഗത്തിലെ ദൈവത്തോടു പ്രാർത്ഥിച്ചു.
5പിന്നെ ഞാൻ രാജാവിനോടു പറഞ്ഞു, "ഇത്
രാജാവിനെ സന്തോഷിപ്പിക്കുന്നെങ്കിൽ അങ്ങ
യോടു ഞാൻ നല്ലവനായിരുന്നെങ്കിൽ, യെഹൂദ
യിൽ എൻെറ പൂർവ്വികരെ അടക്കിയിരിക്കുന്ന

യെരൂശലേമിലേക്ക് എന്നെ അയയ്ക്കണം.
അവിടെപ്പോയി ആ നഗരം എനിക്ക് പുതുക്കി
പ്പണിയണം.” 6രാജാവിന്റെ ഒപ്പം രാജ്ഞിയും
ഇരുന്നിരുന്നു. രാജാവും രാജ്ഞിയും എന്നോടു
ചോദിച്ചു, “നിന്റെ യാത്രയ്ക്ക് എത്രനാൾ
വേണ്ടിവരും? നീ എന്നു മടങ്ങിവരും?”

എന്നെ യാത്ര അയയ്ക്കാൻ രാജാവിനു
സന്തോഷമായിരുന്നു. അതുകൊണ്ട് എന്റെ
മടങ്ങി വരവിനെക്കുറിച്ച് ഞാൻ ഒരവധി പറ
ഞ്ഞു. 7ഇതുംകൂടി രാജാവിനോടു പറഞ്ഞു,
“വേറൊരു സഹായം കൂടി ചെയ്തു തരുവാൻ
അങ്ങയ്ക്കു സമ്മതമാണെങ്കിൽ ഞാൻ ചോദി
ക്കട്ടെ. യൂഫ്രട്ടീസ്നദിക്കു പടിഞ്ഞാറുള്ള ദേശ
ങ്ങളിലെ ഗവർണ്ണർമാർക്ക് കൊടുക്കാൻ ദയ
വായി കുറച്ചു കത്തുകൾ തരിക. യെഹൂദയിലേ
ക്കുള്ള യാത്രയിൽ അവരുടെ ദേശങ്ങളിലൂടെ
സുരക്ഷിതനായി കടന്നുപോകാനുള്ള സമ്മത
ത്തിന് ഈ കത്തുകൾ ഉപകരിക്കും. 8വാതിലു
കളും മതിലുകളും ആലയത്തിന്റെ ചുററുമതി
ലുകളും എന്റെ വീടും പണിയുന്നതിനാവശ്യ
മായ കനമുള്ള മരത്തടികളും എനിക്കുവേണം.
അതിനായി അങ്ങയുടെ വനപാലകനായ
ആസാഫിനും ഒരു കത്ത് തരുമാറാകണം.”

കത്തുകളും ഞാൻ അപേക്ഷിച്ച സർവ്വവും
രാജാവ് എനിക്കു തന്നു. കാരണം ദൈവം
എന്നോട് കരുണയുള്ളവനായിരുന്നു.

9അങ്ങനെ യൂഫ്രട്ടീസുനദിക്കു പടിഞ്ഞാറു
ള്ള ദേശങ്ങളിലെത്തി ഗവർണ്ണർമാരെ കണ്ട്
രാജാവു തന്നയച്ച കത്തുകൾ ഞാൻ കൊടുത്തു.
പടനായകന്മാരെയും കുതിരപ്പടയാളികളെയും
രാജാവ് എന്നോടൊപ്പം അയച്ചിരുന്നു. 10ഞാൻ
ചെയ്യുകയായിരുന്ന കാര്യങ്ങളെപ്പററി അറിഞ്ഞ
രണ്ടുപേരുണ്ടായിരുന്നു, സൻബല്ലത്തും തോബീ
യാവും. യിസ്രായേലുകാരെ സഹായിക്കാൻ
ആരോ വന്നിട്ടുണ്ടെന്നു കേട്ട് അവർ വളരെ
യധികം കോപിച്ചു. സൻബല്ലത്ത് ഹോരോൻ
കാരനും തോബീയാവ് അമ്മോൻകാരനായ
ഉദ്യോഗസ്ഥനുമായിരുന്നു.

### നെഹെമ്യാവ് യെരൂശലേമിന്റെ മതിലുകൾ പരിശോധിക്കുന്നു

11-12ഞാൻ യെരൂശലേമിൽ എത്തി മൂന്നു
ദിവസം തങ്ങി. പിന്നെ ഒരു രാത്രി കുറച്ചു
പേരോടുകൂടി ഞാൻ പുറപ്പെട്ടു. യെരൂശലേ
മിനുവേണ്ടി ചെയ്യേണ്ടതെന്തെന്ന് ദൈവം
എന്റെ മനസ്സിൽ തോന്നിപ്പിച്ച കാര്യം ഞാൻ
ആരോടും പറഞ്ഞിരുന്നില്ല. ഞാൻ കയറിയ
കുതിരയല്ലാതെ വേറൊരു കുതിരയും എന്നോ
ടൊപ്പം ഉണ്ടായിരുന്നില്ല. 13രാത്രിയിൽ താഴ്വര
വാതിലിലൂടെ പുറത്തേക്കു കടന്നു പെരു
മ്പാമ്പുകിണററിന്റെയും ചാരക്കൂമ്പാരവാതിലി
ന്റെയും നേരെ ഞാൻ ചെന്നു. യെരൂശലേമി
ന്റെ മതിൽ ഇടിഞ്ഞു കിടക്കുന്നതും വാതിലു
കൾ തീ കത്തിക്കിടക്കുന്നതും ഞാൻ പരിശോ
ധിച്ചു. 14പിന്നെ ഞാൻ ജലധാരാവാതിലിനും
രാജാവിന്റെ കുളത്തിനും നേരെ ചെന്നു.
എന്നാൽ അടുത്തെത്തിയപ്പോൾ എന്റെ കുതി
രയ്ക്കു കടന്നുപോകാനുള്ളത്ര ഇടം അവിടെ
ഇല്ലെന്ന് എനിക്കു മനസ്സിലായി. 15ഇരുട്ടിൽത്ത
ന്നെ മതിൽ പരിശോധിച്ചു കൊണ്ട് ഞാൻ
താഴ്വരയിലൂടെ കയറിപ്പോയി. ഒടുവിൽ തിരി
ഞ്ഞു താഴ്വര വാതിലിലൂടെ അകത്തേക്കു
പോയി. 16ഞാൻ എവിടെയാണു പോയതെ
ന്നും എന്താണു ചെയ്യുന്നതെന്നും യിസ്രായേ
ലിലെ ഉദ്യോഗസ്ഥരും പ്രമാണിമാരും അറി
ഞ്ഞിരുന്നില്ല. യെഹൂദരോടോ പുരോഹിത
രോടോ രാജാവിന്റെ കുടുബാംഗങ്ങളോടോ
ഉദ്യോഗസ്ഥരോടോ വേലയെടുക്കേണ്ട മററുള്ള
വരോടോ ഞാൻ അതുവരെ ഒന്നും പറഞ്ഞിരു
ന്നില്ല.

17പിന്നെ എല്ലാവരോടുമായി ഞാൻ പറ
ഞ്ഞു, “നമുക്ക് ഇവിടെ ഉണ്ടായിരിക്കുന്ന കുഴപ്പം
നിങ്ങൾക്കു കാണാമല്ലോ. യെരൂശലേം ഇന്ന്
ഒരു പാഴ്ക്കൂമ്പാരം പോലെയാണ്. അതിന്റെ
വാതിലുകൾ തീയിൽ എരിഞ്ഞുപോയിരി
ക്കുന്നു. വരൂ, യെരൂശലേമിന്റെ മതിൽ നമുക്ക്
പുതുക്കിപ്പണിയാം. അപ്പോൾ നമുക്കിനിമേൽ
അപമാനിതരാകേണ്ടിവരില്ല.”

18ദൈവം എന്നോടു കാരുണ്യം കാട്ടിയതും
രാജാവ് എന്നോടു പറഞ്ഞ കാര്യങ്ങളും കൂടി
ഞാൻ അവരെ അറിയിച്ചു. അപ്പോൾ അവർ
പറഞ്ഞു, “ഇപ്പോൾത്തന്നെ നമുക്ക് പണി ആരം
ഭിക്കാം!” അങ്ങനെ ഞങ്ങൾ ഈ നല്ല പ്രവൃത്തി
ആരംഭിച്ചു. 19അപ്പോഴേക്കും മതിൽ പുതുക്കിപ്പ
ണിയെപ്പററിയുള്ള വാർത്ത ഹോരോൻകാരൻ
സൻബല്ലത്ത് അമ്മോന്യ ഉദ്യോഗസ്ഥൻ
തോബീയാവ്, അരാബ്യക്കാരൻ ഗേശെം എന്നി
വർ കേട്ടു. അവർ ഞങ്ങളെ കഠിനമായി പരി
ഹസിക്കുകയും നിന്ദിക്കുകയും ചെയ്തു. അവർ
ഞങ്ങളോടു ചോദിച്ചു, “നിങ്ങൾ ഈ ചെയ്യുന്ന
തെന്ത്? നിങ്ങൾ രാജാവിന് എതിരായിതിരിയു
ന്നുവോ?”

20എന്നാൽ അവരോടു ഞാൻ പറഞ്ഞത്
ഇതാണ്; “സ്വർഗ്ഗത്തിലെ ദൈവം ഞങ്ങളെ
വിജയിപ്പിക്കും. ദൈവത്തിന്റെ ദാസന്മാരായ
ഞങ്ങൾ ഈ നഗരം പുതുക്കിപ്പണിയും. അതിൽ
നിങ്ങൾക്കു ഞങ്ങളെ സഹായിക്കാനാവില്ല.
നിങ്ങളുടെ കുടുംബത്തിലുള്ളവർ ആരും ഇവി
ടെ യെരൂശലേമിൽ താമസിച്ചിട്ടില്ല. ഈ ദേശം
നിങ്ങളുടേതല്ല. ഇവിടെ നിൽക്കാൻ നിങ്ങൾക്ക്
ഒരവകാശവും ഇല്ല!”

### മതിൽ പണിതവർ

3 ഉന്നതപുരോഹിതന്റെ പേർ എല്യാശീബ്
എന്നായിരുന്നു. എല്യാശീബും അവന്റെ
സഹോദരന്മാരായ പുരോഹിതരും കൂടി ആട്ടി
ൻവാതിൽ പണിതു. പ്രാർത്ഥിച്ചുകൊണ്ട്
അവർ അത് യഹോവയ്ക്കു വിശുദ്ധമാക്കി. മതി
ലിൽ യഥാസ്ഥാനത്ത് കതകുകൾ സ്ഥാപിച്ചു.
യെരൂശലേമിന്റെ മതിലിൽ ശതഗോപുരം
വരെയും ഹനനയേൽ ഗോപുരംവരെയുമുള്ള
ഭാഗം പുരോഹിതന്മാർ പണിതു. പ്രാർത്ഥിച്ചു
കൊണ്ട് അതും അവർ യഹോവയ്ക്കു വിശുദ്ധ
മാക്കി.

2പുരോഹിതർ പണിതതിനപ്പുറമുള്ള മതിൽ
യെരീഹോക്കാർ പണിതു. ഇമ്രിയുടെ മകൻ
സക്കൂർ യെരീഹോക്കാർ പണിതതിനപ്പുറമുള്ള
ഭാഗം പണിതു.

3ഹസ്സെനാവിന്റെ പുത്രന്മാർ മീൻവാതിൽ
പണിതു. അവർ അതിന്റെ ഉത്തരങ്ങൾ യഥാ
സ്ഥാനത്ത് ഉറപ്പിച്ചു. അവർ വാതിൽ കെട്ടിട
ത്തിലുറപ്പിച്ചു. പിന്നെ അവർ കതകുകൾക്ക്
പൂട്ടും താഴും പിടിപ്പിച്ചു. 4ഹക്കോസിന്റെ
മകനായ ഊരിയാവിന്റെ മകൻ മെരേമോത്ത്
അതിനപ്പുറമുള്ള മതിൽ പണിതു. (ഹക്കോ
സിന്റെ മകനായിരുന്നു ഊരീയാവ്.) മെശേസ്സ
ബെയേലിന്റെ മകനായ ബേരെഖ്യാവിന്റെ
മകൻ മെശുല്ലാം അതിനപ്പുറമുള്ള ഭാഗം പണി

തു. ബാനയുടെ മകൻ സാദോക്ക് അടുത്ത
ഭാഗം പണിതു.
5തെക്കോവയിൽ നിന്നുള്ളവർ അതിനടുത്ത
ഭാഗം പണിതു. എന്നാൽ അവരുടെ നേതാക്കൾ
തങ്ങളുടെ പ്രഭുവായ നെഹെമ്യാവിനുവേണ്ടി
പണിയെടുക്കാൻ കൂട്ടാക്കിയില്ല. 6പാസേഹ
യുടെ മകൻ യോയാദയും ബെസോദ്യാവിന്റെ
മകൻ മെശുല്ലാമും കൂടി പഴയകവാടം പണിതു.
ഉത്തരങ്ങൾ അവർ യഥാസ്ഥാനത്ത് ഉറപ്പിച്ചു.
പിന്നെ അവർ കതകുകളിൽ പൂട്ടും താഴും
പിടിപ്പിച്ചു.
7ഗിബെയോൻകാരൻ മെലത്യാവും മെരോ
നോഥുകാരൻ യാദോനും കൂടി അതിനപ്പുറമു
ള്ള ഭാഗം പണിതു. ഗിബെയോനും മെരോനോ
ഥും യൂഫ്രട്ടീസുനദിക്കു പടിഞ്ഞാറുള്ള ദേശ
ത്തെ പ്രഭുക്കളുടെ ഭരണത്തിൻ കീഴിലായി
രുന്നു.

8ഹർഹയ്യാവിന്റെ മകനും സ്വർണ്ണപ്പണിക്കാ
രനുമായ ഉസ്സീയേൽ അതിനപ്പുറമുള്ളതു
പണിതു. സുഗന്ധതൈലം ഉണ്ടാക്കുന്നവരിൽ
ഒരുവനായ ഹനന്യാവ് അതിനും അപ്പുറമുള്ളതു
പണിതു. അവരെല്ലാവരും കൂടി യെരൂശലേ
മിനെ വിശാലവാതിൽ വരെ കെട്ടിഉറപ്പിച്ചു.
9ഹൂരിന്റെ മകൻ രെഫായാവ് അതിനപ്പുറ
മുള്ള മതിൽ പണിതു. യെരൂശലേമിന്റെ പകു
തിക്ക് ഭരണാധിപനായിരുന്നു രെഫായാവ്.
10ഹരൂമഫിന്റെ മകൻ യെദായാവ് തന്റെ
വീടിനു തൊട്ടുള്ള അടുത്തഭാഗം പണിതു.
ഹശബ്നെയാവിന്റെ മകൻ ഹത്തൂശ് അതിന
പ്പുറമുള്ളതു പണിതു. 11ഹാരീമിന്റെ മകൻ
മൽക്കീയാവും പഹത്ത്-മോവാബിന്റെ മകൻ
ഹശ്ശൂബും കൂടി അതിനപ്പുറമുള്ള ഭാഗം പണി
തു. ചൂളഗോപുരം അവർ നന്നാക്കി.
12ഹല്ലോഹേശിന്റെ മകനായ ശല്ലൂമും അവ
ന്റെ പുത്രിമാരുംകൂടി അടുത്തഭാഗം പണിതു.
യെരൂശലേമിന്റെ മറ്റേ പകുതിയുടെ ഭരണാധി
പനായിരുന്നു ശല്ലൂം.
13ഹനൂനും സാനോഹ്നഗരത്തിലെ ജനങ്ങ
ളുംകൂടി താഴ്വരവാതിൽ നിർമ്മിച്ചു. വാതി
ലിന് വിജാവരിയോടു കൂടിയ കതകുകളും കത
കുകൾക്കു പൂട്ടും താഴും പിടിപ്പിച്ചു. അഞ്ഞൂറു
വാര നീളത്തിൽ ചാരക്കൂമ്പാരവാതിൽവരെയു
ള്ള മതിലും അവർ പണിതു. 14രേഖാബിന്റെ
മകനായ മൽക്കീയാവ് ചാരക്കൂമ്പാരവാതിൽ
ഉറപ്പിച്ചു. ബേത്ത്-ഹഖേരെം ദേശത്തിന്റെ ഭര
ണാധിപനായിരുന്നു മൽക്കീയാവ്. വാതിലിന്
വിജാവരിയോടുകൂടിയ കതകുകളും കതകുക
ൾക്കു പൂട്ടും താഴും പിടിപ്പിച്ചു.
15കൊൽ-ഹോസെയുടെ പുത്രനായ ശല്ലൂൻ
ജലധാരാവാതിൽ ഉറപ്പിച്ചു. മിസ്പാദേശത്തെ
ഭരണാധിപനായിരുന്നു അയാൾ. ആ കവാട
ത്തിന് ശല്ലൂൻ മേല്പുര പണിതു. വാതിലുകൾ
വിജാവിരികളിലുറപ്പിക്കുകയും കതകുകൾക്കു
പൂട്ടും താഴും പിടിപ്പിക്കുകയും ചെയ്തു. രാജാ
വിന്റെ പൂന്തോപ്പിനോടു ചേർന്നുള്ള സിലോ
വാം കുളത്തിന്റെ മതിൽ അയാൾ പണിതു.
ദാവീദിന്റെ നഗരത്തിൽനിന്ന് ഇറങ്ങുന്ന പടി
കളിലേക്കുള്ള വഴിയിൽ ശല്ലൂൻ മതിൽ
പണിതു.
16അസ്ബൂക്കിന്റെ മകനും ബേത്ത്സൂർ ദേശ
ത്തിന്റെ പാതിക്കു പ്രഭുവുമായ നെഹെമ്യാവ്
ദാവീദിന്റെ കല്ലറകളുടെ എതിരെയുള്ള സ്ഥല
വും കുഴിച്ചുണ്ടാക്കിയ കുളവും വീരന്മാരുടെ
മന്ദിരവും വരെയുള്ള അടുത്ത ഭാഗത്തെ മതിൽ
പണിതു.
17ബാനിയുടെ മകനായ രെഹൂമിന്റെ
കീഴിൽ ലേവിയുടെ കുലത്തിൽപെട്ടവർ അതി
ന് അടുത്തഭാഗം പണിതു. കെയീലാദേശത്തി
ന്റെ പാതിക്കു പ്രഭുവായ ഹശബ്യാവ് തന്റെ
ദേശത്തിന്റെ പേരിൽ അതിനടുത്ത ഭാഗം
പണിതു. 18അവരുടെ സഹോദരന്മാർ ഹേനാ
ദാദിന്റെ മകനും കെയീലാദേശത്തിന്റെ മറേ
പാതിക്കു പ്രഭുവുമായ ബിന്നൂവിയുടെ കീഴിൽ
അതിനടുത്തഭാഗം പണിതു.
19യേശുവയുടെ മകനും മിസ്പാദേശത്തിനു
പ്രഭുവുമായ ഏസെർ ആയുധപ്പുരമുതൽ മതി
ലിന്റെ മൂലവരെയുള്ള ഭാഗം പണിതു.
20സബ്ബായിയുടെ മകൻ ബാരൂക് മതിലിന്റെ
മൂല മുതൽ മഹാപുരോഹിതനായ എല്യാശീ
ബിന്റെ വീട്ടുപടിവരെയുള്ള അടുത്തഭാഗം
അതികഠിനമായി വേല ചെയ്തു പണിതു.
21ഹക്കോസിന്റെ മകനായ ഊരീയാവിന്റെ
മകൻ മെരേമോത്ത് എല്യാശീബിന്റെ വീട്ടു
പടിമുതൽ വീടിന്റെ അററംവരെയുള്ള ഭാഗം
പണിതു. 22ആ പ്രദേശത്തു പാർത്തിരുന്ന
പുരോഹിതർ അതിനടുത്തഭാഗം പണിതു.
23ബെന്യാമീനും ഹശ്ശൂബും താന്താങ്ങളുടെ
വീടിനു നേരെയുള്ള ഭാഗം പണിതു. അനന്യാ
വിന്റെ മകനായ മയസേയാവിന്റെ മകൻ
അസര്യാവ് തന്റെ വീടിന്റെ അടുത്തുള്ള
ഭാഗം പണിതു. 24ഹേനാദാദിന്റെ മകൻ ബിന്നൂ
വി അസര്യാവിന്റെ വീടുതൊട്ട് മതിലിലെ
കോണുവരെയും പിന്നെ മൂലവരെയും ഉള്ള
ഭാഗം പണിതു. 25ഊസായിയുടെ മകൻ പാലാ
ൽരാജാവിന്റെ മാളികപ്പുരയിലെ ഗോപുര
ത്തിനടുത്തുള്ള മതിലിന്റെ കോണുമുതൽ
പണിതു. രാജാവിന്റെ പാറാവുകാരുപയോഗി
ച്ച അങ്കണത്തിനടുത്താണ് ഈ ഗോപുരം.
പരോശിന്റെ മകൻ പെദായാവ് പാലാൽ
പണിതതിന് അടുത്തുള്ള ഭാഗം പണിതു.
26ഓഫേൽകുന്നിൽ പാർക്കുകയായിരുന്ന ആല
യദാസന്മാർ നീർവാതിലിനു കിഴക്കും അതിനെ
തൊട്ടുകിടന്ന ഗോപുരം വരെയും ഉള്ള ഭാഗ
മത്രയും പണിതു.
27തെക്കോവയിൽ നിന്നുള്ളവർ അതിന്റെ
വലിയഗോപുരം മുതൽ ഓഫേൽ മതിൽ വരെ
യുള്ള ബാക്കിഭാഗം മുഴുവൻ പണിതു. 28പുരോ
ഹിതർ കുതിരവാതിലിന്നപ്പുറത്ത് താന്താങ്ങ
ളുടെ വീടിനുനേരെയുള്ള ഭാഗം പണിതു.
29ഇമ്മേരിന്റെ മകൻ സാദോക് തന്റെ വീടിനു
മുന്നിലുള്ള ഭാഗം പണിതു. ശെഖന്യാവിന്റെ
മകനും കിഴക്കേവാതിലിന്റെ കാവൽക്കാരനു
മായ ശെമയ്യാവ് അതിന്റെ അടുത്തഭാഗം
പണിതു.
30ശെലെമ്യാവിന്റെ മകൻ ഹനന്യാവും
സാലാഫിന്റെ ആറാമത്തെ മകൻ ഹാനൂനും
ആ മതിലിന്റെ ബാക്കിഭാഗം പണിതു. ബേരെ
ഖ്യാവിന്റെ മകൻ മെശുല്ലാം തന്റെ വീടിന്റെ
മുന്നിലുള്ള ഭാഗം പണിതു. 31പൊൻപണിക്കാ
രനായ മൽക്കീയാവ് പരിശോധനാവാതിലിൽ
നിന്ന് വിലങ്ങനെ, ആലയദാസന്മാരുടെയും
കച്ചവടക്കാരുടെയും വീടുകൾവരെയും മതിലി
ന്റെ മൂലയ്ക്കു മുകളിലുള്ള മുറിവരെയും ഉള്ള
ഭാഗം മുഴുവൻ പണിതു. 32പൊൻപണിക്കാരും
കച്ചവടക്കാരും കൂടി മതിലിന്റെ മൂലയ്ക്കു മുക
ളിലുള്ള മുറിമുതൽ ആട്ടിൻ കവാടംവരെയുള്ള
ഭാഗം പണിതു.

### സൻബല്ലത്തും തോബീയാവും

4 യെരൂശലേമിൻെറ മതിലുകൾ ഞങ്ങൾ
പണിയുന്നെന്നു കേട്ട് സൻബല്ലത്ത് അതി
യായി കോപിച്ചു. യെഹൂദരെ അവൻ പരിഹ
സിച്ചു. 2തൻെറ ചങ്ങാതിമാരും ശമര്യയിലെ
സൈന്യവും കേൾക്കെ അവൻ പറഞ്ഞു, "ഈ
ദുർബലരായ യെഹൂദർ എന്താണു ചെയ്യുന്നത്?
നാം അവരെ വെറുതെ വിടുമെന്ന് അവർ
വിചാരിക്കുന്നുണ്ടോ? ബലികൾ അർപ്പിക്കാ
മെന്ന് അവർ വിചാരിക്കുന്നുണ്ടോ? ഒററ
ദിവസം കൊണ്ട് മതിൽ പണിതു തീർക്കാമെന്ന്
അവർക്കു തോന്നുന്നുണ്ടാവും. ഈ കുപ്പക്കൂമ്പാര
ങ്ങളിൽനിന്ന് കല്ലുകൾക്കു വീണ്ടും ജീവൻ
കൊടുക്കാൻ അവർക്കു കഴിയില്ല. ആ കൂമ്പാ
രങ്ങൾ വെറും ചാരവും ചവറുമാണ്!"

3സൻബല്ലത്തിൻെറ അടുത്തു നിന്നിരുന്ന
അമ്മോൻകാരൻ തോബീയാവ് പറഞ്ഞു,
"തങ്ങൾ എന്താണു പണിയുന്നതെന്ന് ഈ
യെഹൂദർ അറിയുന്നുണ്ടോ? ഒരു ചെറിയ കുറു
ക്കൻ കയറിയാൽ മതി ഈ കന്മതിൽ പൊളി
ഞ്ഞുവീഴാൻ!"

4അപ്പോൾ നെഹെമ്യാവ് ദൈവത്തോടു
പ്രാർത്ഥിച്ചു, "ഞങ്ങളുടെ ദൈവമേ, ഈ പ്രാർ
ത്ഥന കേൾക്കേണമേ. അവർ ഞങ്ങളെ വെറു
ക്കുന്നു. സൻബല്ലത്തും തോബീയാവും ഞങ്ങളെ
നിന്ദിക്കുന്നു. അവരെ അപമാനിതരാക്കേണമേ.
അവരെ പ്രവാസത്തടവുകാരാക്കേണമേ. 5അവ
രുടെ കുററബോധം എടുത്തുകളയരുതേ. നീ
കാൺകെ അവർ പണിക്കാരെ അപമാനിക്കുക
യും മനസ്സു കെടുത്തുകയും ചെയ്തിരിക്കയാൽ
അവർ ചെയ്ത പാപങ്ങൾ പൊറുക്കരുതേ."

6യെരൂശലേമിൻെറ മതിൽ ഞങ്ങൾ പണിതു.
നഗരത്തിൻെറ ചുററുമതിൽ മുഴുവൻ ഞങ്ങൾ
പണിതു. എന്നാൽ വേണ്ടതിലും പാതിയേ
അതിനു പൊക്കമുണ്ടായിരുന്നുള്ളൂ. ജനം
പൂർണ്ണമനസ്സോടെ കഠിനമായി പണിയെടുത്ത
തിനാൽ അത്രയെങ്കിലും സാധിച്ചു. 7യെരൂശ
ലേമിലെ മതിലുകൾ കേടുകൾ തീർന്നുവരുന്നു
വെന്നും ജനങ്ങൾ തുടർന്നും മതിലിലെ ദ്വാരങ്ങ
ളടയ്ക്കുന്നു എന്നും അറിഞ്ഞപ്പോൾ സൻബ
ല്ലത്തും തോബീയാവും അരാബ്യരും അമ്മോ
ന്യരും അസ്തോദ്യരും അത്യധികം കോപിച്ചു.
8അവരെല്ലാവരും സംഘംകൂടി യെരൂശലേമിനെ
തിരെ കലക്കമുണ്ടാക്കാനും യുദ്ധം ചെയ്യാനും
വട്ടംകൂട്ടി. 9എന്നാൽ ഞങ്ങൾ ദൈവത്തോടു
പ്രാർത്ഥിക്കുകയും അവരെ നേരിടാനുള്ള ഒരു
ക്കത്തിലേക്കായി മതിലിന് രാപ്പകൽ കാവൽ
ഏർപ്പെടുത്തുകയും ചെയ്തു.

10അപ്പോൾ യെഹൂദക്കാർ പറഞ്ഞു, "പണി
ക്കാർ തളർന്നുവരുന്നു. ചേറും ചവറും ഇനിയും
വളരെ കിടക്കുന്നു. മതിൽ തുടർന്നു പണിയാൻ
നമുക്കു കഴിയില്ല. 11അതേ സമയം നമ്മുടെ
ശത്രുക്കൾ പറയുന്നു, 'യെഹൂദ്യർ അറിയുന്ന
തിനും നമ്മെ കാണുന്നതിനും മുമ്പ് നാം അവ
രുടെ ഇടയിൽ കടന്നുകൂടി അവരെ കൊല്ലും.
അപ്പോൾ പണിയും മുടങ്ങും' എന്ന്."

12അപ്പോൾ ഞങ്ങളുടെ ശത്രുക്കളുടെ ഇട
യിൽ പാർക്കുകയായിരുന്ന യെഹൂദർ ഞങ്ങ
ളുടെ അടുത്തുവന്ന് പത്തു തവണ ഇങ്ങനെ
പറഞ്ഞു, 'നമ്മുടെ ശത്രുക്കൾ നമുക്കു ചുറ്റിലു
മുണ്ട്. എങ്ങോട്ടു തിരിഞ്ഞാലുമുണ്ട്.'" 13അതു
കൊണ്ട് ഞാൻ മതിലിൻെറ പിന്നിൽ പൊക്കം
കുറഞ്ഞ ഇടങ്ങളിലും ഓട്ടയുള്ള ഇടങ്ങളിലും
ചിലരെ നിർത്തി, കുടുംബങ്ങളെ വാളുകളും
കുന്തങ്ങളും വില്ലുകളും എടുപ്പിച്ച് ഒന്നിച്ചു
ചേർത്തു. 14ഞാൻ സ്ഥിതി മുഴുവൻ പരിശോ
ധിച്ചു. പിന്നെ എഴുന്നേറ്റുനിന്ന് കുടുംബനാഥ
ന്മാരോടും ഉദ്യോഗസ്ഥരോടും ശേഷമുള്ളവരോ
ടും പറഞ്ഞു, "നമ്മുടെ ശത്രുക്കളെ ഭയപ്പെടാ
തിരിക്കുക. നമ്മുടെ യജമാനനെ സ്മരിക്കുക.
യഹോവ വലിയവനും ശക്തനുമാണ്! നിങ്ങ
ളുടെ സഹോദരന്മാർക്കും പുത്രന്മാർക്കും പുത്രി
മാർക്കും വേണ്ടി നിങ്ങൾ നിശ്ചയമായും പൊരു
തണം! നിങ്ങളുടെ ഭാര്യമാർക്കും വീടുകൾക്കും
വേണ്ടി നിങ്ങൾ നിശ്ചയമായും പൊരുതണം!"

15അപ്പോൾ അവരുടെ പദ്ധതികൾ ഞങ്ങൾ
അറിഞ്ഞുപോയെന്നു ശത്രുക്കൾ കേട്ടു. പദ്ധതി
കൾ പൊളിച്ചു കളഞ്ഞതു ദൈവമാണെന്ന്
അവരറിഞ്ഞു. അതുകൊണ്ട് ഞങ്ങൾ ഒരോരുത്ത
നും മതിലിന്മേൽ അവനവൻേറതായുള്ള പണി
ക്ക് മടങ്ങിച്ചെന്നു. 16അന്നുതൊട്ട്, എൻെറ പണി
ക്കാരിൽ പാതിപ്പേർ മതിലുപണിയെടുത്തു.
മറ്റേപ്പാതി കുന്തങ്ങളും പരിചകളും വില്ലുകളും
കവചങ്ങളും ഏന്തി കാവലുംനിന്നു. മതിൽ
പണിയുന്ന മുഴുവൻ യെഹൂദക്കാരുടെയും
പിന്നിൽ സൈനികോദ്യോഗസ്ഥർ നിന്നു.
17പണിയെടുക്കുന്നവരുടെയും അവരുടെ
സഹായികളുടെയും ഒരു കയ്യിൽ പണിക്കോപ്പു
കളും മററേ കയ്യിൽ ഓരോ ആയുധവും ഉണ്ടാ
യിരുന്നു. 18പണിക്കാരിൽ ഓരോരുത്തനും
വാളും ധരിച്ചുകൊണ്ടാണ് പണിയെടുത്തത്.
ജനങ്ങൾക്കു മുന്നറിയിപ്പുകൊടുക്കാനുള്ള
കാഹളം ഊതുന്നവൻ എൻെറ അടുത്തുതന്നെ
ആയിരുന്നു. 19അപ്പോൾ കുടുംബനാഥന്മാരോ
ടും ഉദ്യോഗസ്ഥരോടും ശേഷമുള്ളവരോടു
മായി ഞാൻ പറഞ്ഞു, "ഇതു വളരെ വലി
യൊരു ജോലിയാണ്. നാമാകട്ടെ മതിലിനോടു
ചേർന്ന് ചിതറി തമ്മിൽ തമ്മിൽ അകന്നിരി
ക്കുന്നു. 20അതുകൊണ്ട് കാഹളം കേട്ടാൽ കേട്ടിട
ത്തേക്കു നാമെല്ലാവരും വേഗത്തിൽ ഓടിക്കൂ
ടണം. അവിടെ നമുക്ക് ഒന്നിച്ചുചേരാം. ദൈവം
നമുക്കുവേണ്ടി യുദ്ധം ചെയ്യും!"

21അങ്ങനെ നേരം വെളുക്കുമ്പോൾമുതൽ
രാത്രി വൈകുന്നതുവരെ ഞങ്ങളിൽ പാതിപ്പേർ
കുന്തങ്ങളും പിടിച്ചു കാവൽനിൽക്കെ യെരൂശ
ലേമിലെ മതിലിൻെറ പണി ഞങ്ങൾ തുടർന്നു
നടത്തി. 22അപ്പോൾ ഞാൻ ജനങ്ങളോടായി
ഇതു കൂടി പറഞ്ഞു, "പണിക്കാരും അവരുടെ
സഹായികളും ഒന്നൊഴിയാതെ രാത്രിയിൽ
നിർബന്ധമായും യെരൂശലേമിനകത്തു പാർ
ത്തിരിക്കണം. എങ്കിൽ രാത്രിയിൽ പാറാവു
കാരും പകൽ പണിക്കാരും ആകാൻ അവർക്കു
കഴിയും." 23അതുകൊണ്ട് ഞാനോ എൻെറ
സഹോദരങ്ങളോ എൻെറ പരിചാരകരോ
പാറാവുകാരോ ആരുംതന്നെ തങ്ങളുടെ വസ്ത്ര
ങ്ങൾ മാറ്റിയില്ല. ഞങ്ങൾ ഒരോരുത്തരും സദാസ
മയവും, വെള്ളം കുടിക്കുമ്പോൾപോലും, വാൾ
തയ്യാറാക്കിവച്ചിരുന്നു.

### നെഹെമ്യാവ് പാവങ്ങളെ സഹായിക്കുന്നു

5 പാവങ്ങളായ ധാരാളംപേർ അവരുടെ
യെഹൂദസഹോദരങ്ങളെപ്പററി പരാതിപ്പെ
ട്ടു തുടങ്ങി. 2 ചിലർ പറയുന്നുണ്ടായിരുന്നു,
"ഞങ്ങൾക്കു മക്കൾ അനവധിയാണ്. എല്ലാവ
രും എന്തെങ്കിലും തിന്നു പൊറുക്കണമെങ്കിൽ
അല്പം ധാന്യം കിട്ടണം!"

3വേറെ ചിലർ പറയുന്നുണ്ടായിരുന്നു, ഇത്
വറുതിയുടെ കാലമാണ്. ധാന്യം കിട്ടേണ്ടതിനു

ഞങ്ങളുടെ നിലങ്ങളും മുന്തിരിത്തോപ്പുകളും
വീടുകളും പണയം വെക്കേണ്ടി വന്നിരിക്കുന്നു."
4ഇനിയും ചിലർ പറയുന്നുണ്ടായിരുന്നു,
"ഞങ്ങളുടെ നിലങ്ങൾക്കും മുന്തിരിത്തോപ്പു
കൾക്കും രാജാവിന് നികുതി കൊടുക്കേണ്ടതു
ണ്ട്. എന്നാൽ അതിനു ഞങ്ങൾക്കു ഗതിയില്ലാ
ത്തതു കൊണ്ട് നികുതി അടയ്ക്കാൻ പണം
കടം വാങ്ങേണ്ടിവരുന്നു. 5(ആ ധനികരെ
നോക്കൂ!) അവരോടൊപ്പം നല്ലവരാണു ഞങ്ങൾ.
അവരുടെ പുത്രന്മാരോളംതന്നെ നല്ലവരാണു
ഞങ്ങളുടെ പുത്രന്മാർ. എങ്കിലും ഞങ്ങൾക്കു
സ്വന്തം പുത്രന്മാരെയും പുത്രിമാരെയും അടിമ
കളായി വിൽക്കേണ്ടിവന്നിരിക്കുന്നു! ഞങ്ങൾ
നിവൃത്തികെട്ടിരിക്കുന്നു. ഞങ്ങളുടെ നിലങ്ങളും
മുന്തിരിത്തോപ്പുകളും ഇപ്പോഴേ അന്യാധീന
പ്പെട്ടിരിക്കുന്നു!"
6അവരുടെ പരാതികൾ കേട്ടപ്പോൾ ഞാൻ
അത്യന്തം കോപിച്ചു. 7സ്വയം ശാന്തനാക്കിയ
തിനുശേഷം ഞാൻ ധനികകുടുംബങ്ങളെയും
ഉദ്യോഗസ്ഥരെയും കണ്ട് ഇങ്ങനെ പറഞ്ഞു,
"നിങ്ങൾ നിങ്ങളുടെ സ്വന്തക്കാർക്കു കൊടുത്ത
വായ്പയ്ക്കു ബലമായി പലിശ ഈടാക്കുന്നു
വല്ലോ! (അതു നിർത്തുക)." 8പിന്നെ ഞാൻ
സകലരെയും ചേർത്ത് ഒരു മഹായോഗം വിളി
ച്ചു. എന്നിട്ട് അവരോടു പറഞ്ഞു, "നമ്മുടെ
യെഹൂദസഹോദരന്മാർ മുമ്പേ പുറംരാജ്യക്കാ
ർക്ക് അടിമകളായി വിൽക്കപ്പെട്ടിരുന്നു. അവരെ
തിരിച്ചുവാങ്ങി മോചിപ്പിക്കാൻ നമ്മളാൽ
ആവുന്നതു നാം ചെയ്തിരുന്നു. എന്നാൽ
ഇപ്പോൾ അവരെ വീണ്ടും നിങ്ങൾ അടിമകളെ
പ്പോലെ വിൽക്കുകയാണല്ലോ!"
അവിടെക്കൂടിയ ധനികരും ഉദ്യോഗസ്ഥരും
ഒന്നും പറയാൻ കിട്ടാതെ മൗനം പാലിച്ചു.
9അപ്പോൾ ഞാൻ വീണ്ടും പറഞ്ഞു, "നിങ്ങൾ
ഈ ചെയ്യുന്നതു ശരിയല്ല! ദൈവത്തെ ഭയപ്പെ
ടുകയും മാനിക്കുകയും വേണമെന്ന് നിങ്ങൾക്ക
റിവുള്ളതാണല്ലോ. അന്യർ ചെയ്യുന്ന നാണം
കെട്ട പ്രവൃത്തികൾ നിങ്ങൾ ചെയ്യരുത്!
10എൻെറ ആൾക്കാരും എൻെറ സഹോദരങ്ങ
ളും ഞാനും പണവും ധാന്യവും കടം കൊടുക്കാ
റുണ്ട്. എന്നാൽ ആ കടത്തിന്മേൽ ബലമായി
പലിശ പിരിക്കുന്നതു നമുക്കു നിർത്താം! 11കട
ക്കാരുടെ നിലങ്ങളും മുന്തിരിത്തോപ്പുകളും
ഒലീവുവയലുകളും വീടുകളും അവർക്കു
തിരിച്ചു കൊടുക്കുക. ഇപ്പോൾത്തന്നെ! കടം
കൊടുത്ത പണത്തിനും ധാന്യത്തിനും പുതു
വീഞ്ഞിനും എണ്ണയ്ക്കും നിങ്ങൾ പിരിച്ച ഒരു
ശതമാനം പലിശയും തിരിച്ചു കൊടുക്കുക!"

12അപ്പോൾ ധനികരും ഉദ്യോഗസ്ഥരും പറ
ഞ്ഞു, "ഞങ്ങൾ അതു തിരിച്ചു കൊടുക്കാം.
കൂടുതലൊന്നും അവരോടു ചോദിക്കയുമില്ല.
നെഹെമ്യാവേ നീ പറയുമ്പോലെ ഞങ്ങൾ
ചെയ്തു കൊള്ളാം."
അപ്പോൾ ഞാൻ പുരോഹിതരെ വിളിച്ചു
സാക്ഷി നിർത്തി ധനികരും ഉദ്യോഗസ്ഥരും
ചെയ്യാമെന്നു സ്വയം ഏറ്റത് ദൈവത്തോടു
സത്യം ചെയ്യിച്ചു. 13പിന്നെ ഞാൻ എൻെറ
ഉടുപ്പിലെ ഞൊറികൾ കുടഞ്ഞിട്ടു പറഞ്ഞു,
"വാക്കുപാലിക്കാത്ത ഒരോരുത്തനോടും ദൈവം
ഇതു തന്നെ ചെയ്യും. ദൈവം അങ്ങനെയുള്ള
വരെ അവരുടെ വീട്ടിൽനിന്നും സമ്പാദ്യത്തി
ൽനിന്നും ഇതുപോലെ കുടഞ്ഞുകളയും. അത്ത
രത്തിലുള്ളവന് സർവ്വവും നഷ്ടമാവും!"

ഞാൻ ഇതു പറഞ്ഞപ്പോൾ അവിടെകൂടിയ
ഏവരും അതിനോടു യോജിച്ചു. അവർ
"ആമേൻ" എന്നു പറഞ്ഞു യഹോവയെ സ്തു
തിച്ചു. സത്യം ചെയ്തത് അവർ പ്രവർത്തിക്കു
കയും ചെയ്തു. 14അർത്ഥഹ്ശഷ്ടാരാജാവി
ൻെറ ഇരുപതാം ഭരണവർഷം മുതൽ മുപ്പത്തി
രണ്ടാം ഭരണവർഷംവരെ പന്ത്രണ്ടു കൊല്ലം
ഞാൻ യെഹൂദയിലെ ഭരണാധികാരിയായി
നിയമിതനായിരുന്ന കാലത്ത് ഒരിക്കൽ പോലും
ഞങ്ങൾക്കനുവദിച്ചുതന്ന ഭക്ഷണം ഞാനോ
എൻെറ സഹോദരന്മാരോ തിന്നിട്ടില്ല. (ഭക്ഷ
ണം വാങ്ങാനുള്ള പണം ജനങ്ങളിൽനിന്ന് നികു
തിയായി ഒരിക്കലും ഞാൻ ബലമായി പിടിച്ചു
വാങ്ങിയില്ല). 15എനിക്കുമുമ്പുള്ള ദേശവാഴി
കൾ ജനങ്ങൾക്ക് ഒരു ഭാരമായിരുന്നു. ഒരാളിൽ
നിന്ന് നാല്പതു ശേക്കൽവീതം വെള്ളിയും
പുറമെ ഭക്ഷണവും വീഞ്ഞും അവർ ബലമായി
പിരിച്ചിരുന്നു. അവരുടെ കീഴിലുള്ള പ്രമാണി
മാരും ജനങ്ങളെ ഭരിക്കുകയും അവരുടെ ജീവി
തം വിഷമകരമാക്കുകയും ചെയ്തിരുന്നു.
എന്നാൽ ദൈവത്തെ മാനിക്കുകയും പേടിക്കു
കയും ചെയ്ത ഞാൻ അത്തരം കാര്യങ്ങളൊ
ന്നും ചെയ്തില്ല. 16അതേ സമയം യെരൂശലേമി
ൻെറ മതിൽ പണിയുന്നതിനുവേണ്ടി ഞാൻ
അത്യദ്ധ്വാനം ചെയ്തു. എൻെറ ആളുകൾ മുഴു
വൻ അവിടെ ഒത്തുകൂടി ആ പണിയിൽ പങ്കു
കൊണ്ടു. ആരുടെ നിലവും അതിനായി
ഞങ്ങൾ എടുത്തില്ല!
17കൂടാതെ എൻെറ തീൻമേശയിൽ എന്നും
സ്വാഗതമുണ്ടായിരുന്ന 150 യെഹൂദന്മാരെ
ഞാൻ അന്നം ഊട്ടിപ്പോന്നു. ചുറ്റുമുള്ള രാജ്യങ്ങ
ളിൽനിന്ന് ഞങ്ങളുടെ അടുത്തു വന്നവർക്കും
അന്നം കൊടുത്തു. 18എൻെറ തീൻമേശയിൽ
പങ്കുകൊള്ളുന്നവർക്കു വേണ്ടി ഒരു പശുവിനെ
യും ആറു നല്ല ആടുകളെയും പലതരം പക്ഷിക
ളെയും നിത്യേന പാകം ചെയ്യുമായിരുന്നു.
പത്തു ദിവസത്തിലൊരിക്കൽ തെറ്റാതെ പല
തരം വീഞ്ഞും വിളമ്പിയിരുന്നു. എന്നിട്ടും ദേശ
വാഴിക്കുള്ള ഭക്ഷണം ഞാൻ ആവശ്യപ്പെട്ടില്ല.
(എൻെറ ആഹാരത്തിനുള്ള ചെലവ് നികുതി
യായി തരാൻ ജനങ്ങളെ ഞാൻ നിർബന്ധിച്ചു
മില്ല). ജനങ്ങൾ എടുത്തപ്രവൃത്തി അതികഠിന
മാണെന്നു ഞാൻ അറിഞ്ഞിരുന്നു. 19ദൈവമേ,
ഇവർക്കുവേണ്ടി ഞാൻ ചെയ്ത നല്ല കാര്യ
ങ്ങൾ അങ്ങും ഓർക്കേണമേ.

## കൂടുതൽ പ്രശ്നങ്ങൾ

6 അപ്പോൾ സൻബല്ലത്തും തോബീയാവും
അരാബ്യനായ ഗേശെമും ഞങ്ങളുടെ മറ്റു
ശത്രുക്കളും ഞാൻ മതിൽ പണിത കാര്യം കേട്ട
റിഞ്ഞു. മതിലിലെ എല്ലാ ഓട്ടകളും ഞങ്ങൾ
നന്നാക്കിയെങ്കിലും വാതിലുകളിൽ കതുകു
കൾ അപ്പോഴും ഇണക്കിയിരുന്നില്ല. 2ആ നേരം
സൻബല്ലത്തും ഗേശെമും എനിക്ക് ഇങ്ങനെ
ഒരു സന്ദേശം കൊടുത്തയച്ചു: "നെഹെമ്യാവേ,
വരിക, നമുക്ക് ഓനോ സമഭൂമിയിലെ കെഫീ
രിം പട്ടണത്തിൽ സന്ധിച്ചു സംസാരിക്കാം."
എന്നാൽ അവർ എന്നെ അപായപ്പെടുത്താൻ
നോക്കുകയായിരുന്നു.
3ആയതിനാൽ അവരുടെ അടുത്തേക്ക് ഇങ്ങ
നെ ഒരു മറുപടിയുമായി ഞാൻ ദൂതന്മാരെ
അയച്ചു: "ഒരു പ്രധാന ജോലിയിൽ ആയതു
കൊണ്ട് എനിക്കു വരാൻ സാദ്ധ്യമല്ല. നിങ്ങളു

മായി തമ്മിൽ കാണുന്നതിനുവേണ്ടി മാത്രം
ജോലി മുടക്കാൻ ഞാൻ തയ്യാറല്ല."
4സൻബല്ലത്തും ഗേശെമും അതേ സന്ദേശം
നാലുതവണ കൊടുത്തയച്ചു. അത്രയും തവണ
ഞാനും അതേ മറുപടി തന്നെ കൊടുത്തു.
5അഞ്ചാം തവണ സൻബല്ലത്ത് പഴയ സന്ദേശം
തന്റെ ഭൃത്യൻവശം വേറൊരു തുറന്ന എഴുത്തോ
ടുകൂടി കൊടുത്തയച്ചു. 6എഴുത്ത് ഇങ്ങനെ
ആയിരുന്നു: "നീയും യെഹൂദന്മാരും ചേർന്ന്
രാജാവിനെതിരെ പ്രവർത്തിക്കാൻ ഒരുക്കം കൂട്ടു
കയാണെന്നും അതിനുവേണ്ടിയാണ് യെരൂശ
ലേമിലെ മതിൽ പണിയുന്നതെന്നും ഒരു ശ്രുതി
എല്ലായിടത്തും പരന്നിട്ടുണ്ട്. അതു സത്യമാ
ണെന്ന് ഗേശെമും പറയുന്നു. നീ ആയിരിക്കും
യെഹൂദരുടെ പുതിയ രാജാവെന്നു ജനങ്ങൾ
പറയുന്നു. 7'യെഹൂദയിൽ ഒരു രാജാവുണ്ട്!'
എന്ന് യെരൂശലേമിൽ പ്രഖ്യാപിക്കാൻ നീ
പ്രവാചകരെ തിരഞ്ഞെടുത്തുകഴിഞ്ഞതായും
ശ്രുതിയുണ്ട്.

"ഈ വിവരം അർത്ഥഹ്ശഷ്ടാരാജാവു കേൾ
ക്കുമെന്ന് നെഹെമ്യാവേ, നിന്നെ ഞാൻ താക്കീ
തു ചെയ്യുന്നു. അതുകൊണ്ട് വരിക. നമുക്കൊ
ന്നിച്ചിരുന്ന് ഇതേപ്പറ്റി സംസാരിക്കാം."

8സൻബല്ലത്തിന് ഞാൻ ഇങ്ങനെ മറുപടി
അയച്ചു: "നീ പറഞ്ഞതൊന്നും തന്നെ സംഭവി
ക്കുന്നില്ല. എല്ലാം നീ വെറുതെ കെട്ടിച്ചമയ്ക്കു
കയാണ്."

9ശത്രുക്കൾ ഞങ്ങളെ വെറുതെ പേടിപ്പി
ക്കാൻ നോക്കുകയായിരുന്നു. അവർ വിചാരി
ച്ചത് ഇതാണ്. "യെഹൂദന്മാർ പേടിക്കും. അപ്പോ
ഴവർ പണിയെടുക്കാൻ അശക്തരാവും. മതിലി
ന്റെ പണി ബാക്കിയുമാവും."

എന്നാൽ ഞാൻ പ്രാർത്ഥിച്ചു, "ദൈവമേ
എനിക്കു ശക്തി തരേണമെ."

10ഒരു നാൾ ഞാൻ മെഹേതബേലിന്റെ മക
നായ ദെലായാവിന്റെ മകൻ ശെമയ്യാവിന്റെ
വീട്ടിൽ ചെന്നു. ശെമയ്യാവിന് അകത്തു തന്നെ
ഇരിക്കേണ്ടതുണ്ടായിരുന്നു. ശെമയ്യാവ് പറഞ്ഞു,
"നെഹെമ്യാവേ, നമുക്ക് ദൈവാലയത്തിന
കത്തുവെച്ചു സന്ധിക്കാം. നമുക്ക് വിശുദ്ധ
സ്ഥലത്തിനകത്തു കയറി കതകുകളടയ്ക്കാം.
നിന്നെ കൊല്ലാൻ ആളുകൾ വരുന്നുണ്ട്. ഇന്നു
രാത്രി നിന്നെ കൊല്ലാൻ അവർ വരുന്നുണ്ട്."

11അതിന് ശെമയ്യാവിനോടു ഞാൻ പറഞ്ഞു,
"എന്നെപ്പോലൊരു സാധാരണക്കാരന് മരണ
ത്തിനു വിധേയനാകാതെ ആലയത്തിലേക്കു
പ്രവേശിക്കാനാകില്ലെന്ന് നിനക്കറിവുള്ളതാ
ണ്. ഞാൻ പോകുകയില്ല!"

12ശെമയ്യാവിനെ ദൈവം അയച്ചിരുന്നില്ലെ
ന്നും എനിക്കെതിരെ അവൻ പ്രസംഗിച്ചിരു
ന്നത് അങ്ങനെ ചെയ്യാൻ തോബീയാവും സൻ
ബല്ലത്തും കൂലി കൊടുത്തതു കൊണ്ടായിരുന്നെ
ന്നും ഞാൻ അറിഞ്ഞു. 13എന്നെ പേടിപ്പിക്കു
കയും ആലയത്തിന്റെ വിശുദ്ധസ്ഥലത്തേക്കു
പോയി എന്നെക്കൊണ്ടു പാപം ചെയ്യിക്കുകയു
മായിരുന്നു അവരുടെ ലക്ഷ്യം. അവർ എനിക്കെ
തിരെ പദ്ധതികൾ ഉണ്ടാക്കുകവഴി എന്നെ
വിഷമിപ്പിക്കാനും അപവാദപ്പെടുത്താനും
എന്റെ ശത്രുക്കൾക്ക് ഒരു കാരണം കിട്ടുകയു
മായിരുന്നല്ലോ.

14ദൈവമേ, തോബീയാവിനെയും സൻബല്ല
ത്തിനെയും ഓർക്കേണമേ. അവർ ചെയ്ത
ദുഷ്പ്രവൃത്തികളെ ഓർക്കേണമേ. എന്നെ ഭയ
പ്പെടുത്താൻ നോക്കിയ നോവദ്യാ എന്ന പ്രവാ
ചകിയേയും മറ്റു പ്രവാചകരെയും ഓർക്കേ
ണമേ.

### മതിൽ തീർത്തു

15യെരൂശലേമിലെ മതിലുപണി തീർത്തത്
എലൂൽമാസം ഇരുപത്തഞ്ചാം തീയതി ആയി
രുന്നു. പണി തീർക്കാൻ അൻപത്തിരണ്ടു ദിവ
സം വേണ്ടിവന്നു. 16മതിലുപണി തീർന്നത്
ഞങ്ങളുടെ എല്ലാ ശത്രുക്കളും അറിഞ്ഞു. ചുറ്റി
ലുമുള്ള എല്ലാ രാഷ്ട്രക്കാരും അതു കണ്ടു.
അപ്പോൾ അവരുടെ ധൈര്യം കെട്ടു. എന്തു
കൊണ്ടെന്നോ? ഈ പ്രവൃത്തി നടത്തിയത് ദൈ
വത്തിന്റെ സഹായത്തോടെയാണെന്ന് അവർ
ക്കു മനസ്സിലായി.

17ആ കാലത്ത് യെഹൂദയിലെ ധനികർ
തോബീയാവിന് ധാരാളം കത്തുകൾ അയയ്ക്കു
ന്നുണ്ടായിരുന്നു. തോബീയാവ് അവയ്ക്കു മറു
പടിയും അയച്ചിരുന്നു. 18യെഹൂദയിലെ കുറേ
ആളുകൾ തോബീയാവിനോടു കൂറു പ്രഖ്യാപി
ച്ചിട്ടുണ്ടായിരുന്നു. അതാണ് അവർ കത്തുകളയ
യ്ക്കാൻ കാരണം. കൂറു പ്രഖ്യാപിക്കാനും കാര
ണമുണ്ട്. ആരഹിന്റെ മകനായ ശെഖന്യാവി
ന്റെ മകളുടെ ഭർത്താവായിരുന്നു തോബീ
യാവ്. മെശുല്ലാമിന്റെ മകളെ തോബീയാവി
ന്റെ മകൻ യോഹാനാൻ വിവാഹം ചെയ്തിരു
ന്നു. ബേരെഖ്യാവിന്റെ മകനായിരുന്നു മെശു
ല്ലാം. 19അവർ തോബീയാവുമായി ഒരു വിശേ
ഷസഖ്യത്തിൽ ഏർപ്പെട്ടിരുന്നു. അതുകൊണ്ടാ
ണ് തോബീയാവ് എത്ര നല്ലവനാണെന്ന് അവർ
എന്നോടു പറഞ്ഞുകൊണ്ടേയിരുന്നത്. ഞാൻ
ചെയ്യുന്ന കാര്യങ്ങൾ അവർ തോബീയാവി
നെയും അറിയിച്ചുകൊണ്ടിരുന്നു. എന്നെ പേടി
പ്പിക്കാൻ തോബീയാവ് എനിക്കു കത്തുകളയ
യ്ക്കുകയും ചെയ്തു.

7 മതിലുപണി തീർത്ത് വാതിലുകളിൽ കത
കുകൾ കൂട്ടിയശേഷം ഞങ്ങൾ വാതിലുക
ൾക്ക് കാവൽക്കാരെയും ആലയത്തിലെ സംഗീ
തക്കാരെയും പുരോഹിതരുടെ സഹായികളെ
യും നിശ്ചയിച്ചു. 2പിന്നെ എന്റെ സഹോദ
രൻ ഹനാനിയെ യെരൂശലേമിന്റെ പ്രഭുവാ
യും ഹനന്യാവിനെ കോട്ടയുടെ അധിപനാ
യും ഞാൻ നിയമിച്ചു. ഹനാനിയെ പ്രത്യേകം
തിരഞ്ഞെടുക്കാൻ കാരണം അവൻ തികഞ്ഞ
സത്യസന്ധനും മറ്റുള്ളവരെക്കാൾ ദൈവഭയം
ഉള്ളവനുമായിരുന്നു എന്നതാണ്. 3പിന്നെ
ഹനാനിയോടും ഹനന്യാവിനോടുമായി
ഞാൻ പറഞ്ഞു, "നിത്യവും സൂര്യൻ ഉദിച്ച്
ഏതാനും മണിക്കൂറുകൾ കഴിഞ്ഞേ യെരൂശലേ
മിന്റെ വാതിലുകൾ തുറക്കാവൂ. സൂര്യൻ
അസ്തമിക്കുന്നതിനു മുമ്പ് വാതിലുകൾ അട
ച്ചുപൂട്ടുകയും വേണം. നഗരത്തിന്റെ കാവ
ലിന് യെരൂശലേമിൽ പാർക്കുന്നവരെ മാത്രമെ
നിയമിക്കാവൂ. അവരിൽ ചിലരെ പ്രധാനസ്ഥ
ലങ്ങളിൽ കാവലിനു നിർത്തണം, ബാക്കിയുള്ള
വരെ അവരവരുടെ വീട്ടിനടുത്തും ഇടണം."

### മടങ്ങി വന്ന പ്രവാസികളുടെ നാമാവലി

4ഇപ്പോൾ നഗരം വിശാലവും ആൾപാർപ്പു
കുറഞ്ഞതും ആയിരുന്നു. വീടുകൾ വീണ്ടും
പണിതിരുന്നുമില്ല. 5ആയതിനാൽ എല്ലാ ജന
ങ്ങളെയും വരുത്തി ഒരു സഭ കൂടുവാൻ ദൈവം
എന്റെ മനസ്സിൽ തോന്നിപ്പിച്ചു. എല്ലാ കുടും
ബങ്ങളുടെയും നാമാവലി ഉണ്ടാക്കേണ്ടതി
നായി സകലപ്രമാണിമാരെയും ഉദ്യോഗസ്ഥ

രെയും സാധാരണക്കാരെയും ഞാൻ വിളിച്ചു
കൂട്ടി. ആദ്യം മടങ്ങിവന്ന പ്രവാസികുടുംബങ്ങ
ളുടെ പേർവിവരപ്പട്ടിക എനിക്കു കിട്ടി.
അതിൽ എഴുതിക്കണ്ടത് ഇതാണ്:
6പണ്ട് ബാബിലോൺരാജാവായ നെബൂഖ
ദ്നേസർ തടവുകാരാക്കി ബാബിലോണിലേ
ക്കുകൊണ്ടുപോയ ദേശവാസികളിൽ യെരൂശ
ലേമിലേക്കും യെഹൂദയിലേക്കും മടങ്ങിവന്ന
വരുടെ പേരുവിവരമാണിത്. അവരോരുത്തരും
അവനവൻെറ പട്ടണത്തിലേക്കാണ് മടങ്ങി
പ്പോയത്. 7സെരുബ്ബാബേലിൻെറ കൂടെ മടങ്ങി
യവർ: യേശുവ, നെഹെമ്യാവ് അസര്യാവ്, രയ
മ്യാവ്, നഹമാനി, മൊർദ്ദെഖായി, ബിൽശാൻ,
മിസ്പേരെത്ത്, ബിഗ്വായി, നെഹൂം, ബയനാ.
ഇനി യിസ്രായേൽജനത്തിലെ പുരുഷന്മാരുടെ
പേരുകളും എണ്ണവും:

8 പാരോശിൻെറ പിൻഗാമികൾ 2172
9 ശെഫത്യാവിൻെറ പിൻഗാമികൾ 372
10 ആരഹിൻെറ പിൻഗാമികൾ 652
11 യേശുവയുടെയും യോവാബിൻെറയും കുടുംബക്രമത്തിലൂടെ വന്ന പഹത്ത് മോവാബിൻെറ പിൻഗാമികൾ 2818
12 ഏലാമിൻെറ പിൻഗാമികൾ 1254
13 സത്ഥൂവിൻെറ പിൻഗാമികൾ 845
14 സക്കായിയുടെ പിൻഗാമികൾ 760
15 ബിന്നൂവിയുടെ പിൻഗാമികൾ 648
16 ബേബായിയുടെ പിൻഗാമികൾ 628
17 അസ്ഗാദിൻെറ പിൻഗാമികൾ 2322
18 അദോനീക്കാമിൻെറ പിൻഗാമികൾ 667
19 ബിഗ്വായിയുടെ പിൻഗാമികൾ 2067
20 ആദീൻെറ പിൻഗാമികൾ 655
21 ഹിസ്ക്കീയാവിൻെറ കുലത്തിലൂടെ വന്ന ആതേരിൻെറ പിൻഗാമികൾ 98
22 ഹാശൂമിൻെറ പിൻഗാമികൾ 328
23 ബേസായിയുടെ പിൻഗാമികൾ 324
24 ഹാരീഫിൻെറ പിൻഗാമികൾ 112
25 ഗിബെയോൻെറ പിൻഗാമിക 95
26 ബേത്ത്ലേഹെം നെതോഫാത് എന്നീ നഗരങ്ങളിൽ നിന്നുള്ളവർ 188
27 അനാഥോത് നഗരത്തിൽ നിന്നുള്ളവർ 128
28 ബേത്ത്-അസ്മാവേത് നഗരത്തിൽനിന്നുള്ളവർ 42
29 കിര്യത്ത് യെയാരീം, കെഫീര, ബെയെരോത്ത് എന്നീ നഗരങ്ങളിൽ നിന്നുള്ളവർ 743
30 രാമാ ഗേബ എന്നീ നഗരങ്ങളിൽനിന്നുള്ളവർ 621
31 മിക്മാസുനഗരത്തിൽ നിന്നുള്ളവർ 122
32 ബേഥേൽ, ഹായീ എന്നീ നഗരങ്ങളിൽ നിന്നുള്ളവർ 123
33 നെബോ എന്ന മറ്റേ നഗരത്തിൽനിന്നുള്ളവർ 52
34 ഏലാം എന്ന മറ്റേ നഗരത്തിൽ നിന്നുള്ളവർ 1254
35 ഹാരീംനഗരത്തിൽ നിന്നുള്ളവർ 320
36 യെരീഹോനഗരത്തിൽ നിന്നുള്ളവർ 345
37 ലോദ്, ഹാദീദ, ഓനോ എന്നീ നഗരങ്ങളിൽ നിന്നുള്ളവർ 721
38 സേനായാനഗരത്തിൽ നിന്നുള്ളവർ 3930
39 പുരോഹിതന്മാർ: യേശുവയുടെ കുടുംബത്തിലൂടെ വന്ന യെദായാവിൻെറ പിൻഗാമികൾ 973
40 ഇമ്മേരിൻെറ പിൻഗാമികൾ 1052
41 പശ്ഹൂരിൻെറ പിൻഗാമികൾ 1247
42 ഹാരീമിൻെറ പിൻഗാമികൾ 1017
43 ലേവിയുടെ ഗോത്രത്തിൽപ്പെട്ടവർ: ഹോദെവയുടെ കുലത്തിൽപ്പെട്ട കദ്മീയേലിൻെറ കുലത്തിലൂടെ വന്ന യേശുവയുടെ പിൻഗാമികൾ 74
44 ഗായകർ:
അസാഫിൻെറ പിൻഗാമികൾ 148
45 വാതിൽ കാവൽക്കാർ:
ശല്ലൂം, ആതേർ, തൽമോൻ, അക്കൂബ്, ഹതീത, ശോബായി എന്നിവരുടെ പിൻഗാമികൾ 138
46 പ്രത്യേക ആലയദാസന്മാർ:
സീഹ, ഹസൂഫ, തബ്ബായോത്ത് എന്നിവരുടെ പിൻഗാമികൾ,
47 കേരോസ്, സീയായു, പാദോൻ,
48 ലെബാന, ഹഗാബ, സൽമായി,
49 ഹാനാൻ, ഗിദ്ദേൽ, ഗാഹർ,
50 രെയായ്യാവ്. രെസീൻ, നെക്കോദ,
51 ഗസ്സാം, ഉസ്സ, പാസേഹ,
52 ബേസായി, മെയൂനിം നെഫൂസിം,
53 ബക്ക്ബൂക്ക്, ഹക്കൂഫ, ഹർഹൂർ,
54 ബസ്ലീത്ത്, മെഹീദ, ഹർശ,
55 ബർക്കോസ്, സീസെര, തേമഹ്,
56 നെസീഹ, ഹതീഫ.
57 ശലോമോൻെറ ദാസന്മാരുടെ പിൻഗാമികൾ: സോതായി, സോഫേരെത്ത്, പെരീദ,
58 യാല, ദർക്കോൻ, ഗിദ്ദേൽ,
59 ശെഫത്യാവ്, ഹത്തീൽ, പോഖേരെത്ത്-സെബായീം, ആമോൻ, എന്നിവർ.
60 എല്ലാ ആലയദാസന്മാരും ശലോമോൻെറ ദാസന്മാരുടെ പിൻഗാമികളും 392.

61തേൽ-മേലെഹ്, തേൽ-ഹർശാ, കെരൂബ്,
അദ്ദോൻ, ഇമ്മേർ, എന്നീ നഗരങ്ങളിൽനിന്ന്
യെരൂശലേമിലേക്കു ചിലർ വന്നു. എന്നാൽ
അവരുടെ കുടുംബങ്ങൾ യിസ്രായേൽജനത
തന്നെയോ എന്നു തെളിയിക്കാൻ അവർക്കു
കഴിഞ്ഞില്ല. അങ്ങനെ വന്നവർ:
62ദെലയാവ്, തോബീയാവ് നെക്കോദ എന്നിവരുടെ പിൻഗാമികൾ 642
63പുരോഹിതകുടുംബങ്ങളിൽ നിന്നുള്ള
ഹോബ, ഹക്കോസ്, ബർസ്സില്ലായി എന്നിവ
രുടെ പിൻഗാമികൾ. (ഗിലെയാദ്യക്കാരൻ ബർ
സ്സില്ലായിയുടെ ഒരു മകളെ ഒരുവൻ വിവാഹം
ചെയ്താൽ അവനെ ബർസ്സില്ലായിയുടെ പിൻ
ഗാമിയായി കണക്കാക്കിയിരുന്നു.)
64ഇവർ താന്താങ്ങളുടെ കുടുംബചരിത്രം തെര
ഞ്ഞുവെങ്കിലും കണ്ടുകിട്ടിയില്ല. പുരോഹിത
രായിരിക്കുന്നതിനു തങ്ങളുടെ പൂർവ്വികർ
പുരോഹിതരായിരുന്നെന്നു തെളിയിക്കാൻ
അവർക്കു കഴിഞ്ഞില്ല. അതുകൊണ്ട് പുരോഹി
തരുടെ പട്ടികയിൽ അവരെ ഉൾപ്പെടുത്തി
യില്ല. 65മഹാപുരോഹിതൻ എന്താണു ചെയ്യേ
ണ്ടതെന്ന് ദൈവത്തിൽ നിന്നറിയാൻ ഊരീമും
തുമ്മീമും ഉപയോഗിക്കുംവരെ ആരും അതിവി
ശുദ്ധമായ ആഹാരം കഴിച്ചുകൂടെന്ന് ദേശവാഴി
കല്പിച്ചു.
66-67മടങ്ങിവന്ന ആ സംഘത്തിൽ ദാസീദാസ
ന്മാരെ കൂടാതെ ആകെ 42360 പേരുണ്ടായിരുന്നു.
അവരുടെ ദാസന്മാരും ദാസിമാരും 7337 പേർ.
അവരുടെ കൂടെ ആണും പെണ്ണുമായി 245
സംഗീതജ്ഞരുമുണ്ടായിരുന്നു. 68-69അവർക്ക് 736

കുതിരകളും 245 കോവർ കഴുതകളും 435 ഒട്ടക
ങ്ങളും 6720 കഴുതകളുമുണ്ടായിരുന്നു.
70കുടുംബത്തലവന്മാരിൽ ചിലർ പണിയെ
സഹായിക്കാൻ പണം കൊടുത്തു. ദേശവാഴി
എട്ടര കിലോഗ്രാം സ്വർണ്ണവും അൻപതു കിണ്ണ
ങ്ങളും 530 പുരോഹിതർക്കുള്ള ഉടുപ്പുകളും
ഖജനാവിന് കൊടുത്തു. 71കുടുംബത്തലവന്മാർ
170 കിലോഗ്രാം സ്വർണ്ണവും 11/3 ടൺ വെള്ളി
യും കൊടുത്തു. 72ശേഷമുള്ള ജനം ആകെ 170
കിലോഗ്രാം സ്വർണ്ണവും 11/3 ടൺ വെള്ളിയും
പുരോഹിതർക്കുള്ള അറുപത്തേഴ് ഉടുപ്പുകളും
കൊടുത്തു.
73അങ്ങനെ പുരോഹിതരും ലേവിയുടെ കൂട്ട
ക്കാരും വാതിൽകാവൽക്കാരും പാട്ടുകാരും ദൈ
വാലയദാസന്മാരും ശേഷം എല്ലാ യിസ്രായേ
ലുകാരും അവരവരുടെ പട്ടണങ്ങളിൽ പാർപ്പു
തുടങ്ങി. അക്കൊല്ലം ഏഴാം മാസത്തോടെ മുഴു
വൻ യിസ്രായേലുകാരും താന്താങ്ങളുടെ പട്ട
ണങ്ങളിൽ പാർപ്പുറപ്പിച്ചിരുന്നു.

### എസ്രാ ന്യായപ്രമാണം വായിക്കുന്നു

8 ആ കൊല്ലം ഏഴാം മാസത്തിൽ യിസ്രായേ
ലിലെ മുഴുവൻ ജനങ്ങളും ഒരൊറ്റയാളെ
ങ്കിൽ എങ്ങനെയോ അത്രയും ഒരുമയോടെ നീർ
വാതിലിനുമുന്നിലുള്ള തുറന്ന സ്ഥലത്ത് സഭ
കൂടി. യഹോവ യിസ്രായേലുകാർക്കു കൊടു
ത്ത മോശെയുടെ ന്യായപ്രമാണം സഭയുടെ
മുമ്പാകെ കൊണ്ടുവരണമെന്ന് അവിടെ കൂടി
യവർ ഒന്നടങ്കം എസ്രയോടു പറഞ്ഞു. 2അങ്ങ
നെ ആ കൊല്ലം ഏഴാം മാസം ഒന്നാം തീയ്യതി
പുരുഷന്മാരും സ്ത്രീകളുമടക്കം കേട്ടു മനസ്സിലാ
ക്കാൻ പ്രായമായ എല്ലാവരും കൂടിയിരുന്ന സഭ
യുടെ മുമ്പാകെ പുരോഹിതനായ എസ്രാ
ന്യായപ്രമാണം കൊണ്ടുവന്നു. 3നീർവാതി
ലിനു മുന്നിലുള്ള സ്ഥലത്തുവച്ച് അതിരാ
വിലെമുതൽ ഉച്ചവരെ എസ്രാ ന്യായപ്രമാണ
പുസ്തകം ഉറക്കെ വായിച്ചു. മുഴുവൻ പുരുഷ
ന്മാരും സ്ത്രീകളുമടക്കം ശ്രദ്ധിച്ചു മനസ്സിലാ
ക്കാൻ പ്രായമായ എല്ലാവരെയും അവൻ ന്യായ
പ്രമാണപുസ്തകം വായിച്ചുകേൾപ്പിച്ചു. മുഴു
വൻ ജനങ്ങളും അതു ശ്രദ്ധിച്ചുകേൾക്കുകയും
ന്യായപ്രമാണത്തോട് ആഭിമുഖ്യമുണ്ടാവു
കയും ചെയ്തു.
4എസ്രാ നിന്നത് ഈ പ്രത്യേക ആവശ്യത്തി
നായി ഉണ്ടാക്കിയ ഒരു ഉയർന്ന മരപ്പീഠത്തി
ലായിരുന്നു. മത്ഥിത്ഥ്യാവ്, ശേമാ, അനായാവ്,
ഊരീയാവ്, ഹിൽക്കീയാവ്, മയസേയാവ്
എന്നിവർ എസ്രായുടെ അടുത്ത് വലത്തുഭാഗ
ത്തും പെദായാവ്, മീശായേൽ, മൽകിയാവ്,
ഹാശൂം ഹശ്ബദ്ദാനാ, സെഖര്യാവ്, മെശുല്ലാം
എന്നിവർ ഇടത്തുഭാഗത്തും നിന്നു.
5എസ്രാ പുസ്തകം തുറന്നു. അവൻ നിന്നത്
ഉയരത്തിലായതുകൊണ്ട് സകല ജനത്തിനും
അവനെ കാണാമായിരുന്നു. എസ്രാ ന്യായപ്ര
മാണപുസ്തകം തുറന്നപ്പോൾ ജനം മുഴുവൻ
എഴുന്നേറ്റുനിന്നു. 6മഹാദൈവമായ യഹോവ
യെ എസ്രാ സ്തുതിച്ചപ്പോൾ ജനം മുഴുവൻ
കൈകളുയർത്തി "ആമേൻ! ആമേൻ!" എന്നു
പറയുകയും വണങ്ങി ഭൂമിയിൽ മുഖംചേർത്ത്
യഹോവയെ ആരാധിക്കുകയും ചെയ്തു.
7ലേവിയുടെ ഗോത്രത്തിൽനിന്നുള്ള ഇവർ
അവിടെ നിൽക്കുകയായിരുന്ന ജനത്തിന് ന്യാ
യപ്രമാണത്തിന്റെ പൊരുൾ പറഞ്ഞുകൊടു
ത്തു. യേശുവ, ബാനി, ശേരെബ്യാവ്, യാമീൻ,
അക്കൂബ്, ശബ്ബെത്തായി, ഹോദീയാസ്, മയസേ
യാവ്, കെലീതാ, അസര്യാവ്, യോസാബാദ്,
ഹാനാൻ, പെലായാവ് എന്നിവരായിരുന്നു ആ
ലേവ്യർ.
8ജനങ്ങൾക്കു മനസ്സിലാകേണ്ടതിനാ യി
ലേവ്യർ ന്യായപ്രമാണപുസ്തകം വായിച്ച്
അതിന്റെ അർത്ഥം ലളിതമായി വിശദീകരി
ച്ചു കൊടുത്തു.
9പിന്നെ ദേശവാഴിയായ നെഹെമ്യാവും
പുരോഹിതനും ശാസ്ത്രിയുമായ എസ്രയും
ജനങ്ങൾക്ക് ഉപദേശം നൽകുകയായിരുന്ന
ലേവ്യരും ഇങ്ങനെ പറഞ്ഞു, "ഇന്ന് നിങ്ങളുടെ
ദൈവമായ യഹോവയ്ക്ക് ഒരു വിശേഷദിവ
സമാകുന്നു. ആയതിനാൽ ദു:ഖിക്കരുത്. കരയു
കയുമരുത്." അവർ അങ്ങനെ പറയാൻ കാരണം
ന്യായപ്രമാണത്തിലെ ദൈവസന്ദേശങ്ങൾ
കേട്ടശേഷം സകലജനങ്ങളും കരഞ്ഞു തുടങ്ങി
യതായിരുന്നു.
10നെഹമ്യാവു പറഞ്ഞു, "ചെന്ന് സമൃദ്ധമായ
ഭക്ഷണവും മധുരപാനീയങ്ങളും കഴിച്ച് സുഖി
ക്കുക. ഒരു ഭക്ഷണവും പാകം ചെയ്തിട്ടില്ലാത്ത
വർക്ക് അല്പം ഭക്ഷണവും പാനീയങ്ങളും പകർ
ന്നു കൊടുക്കുക. ഇന്ന് യഹോവയ്ക്കു ഒരു
വിശേഷദിവസമാണ്. കരയാതിരിക്കുക.
യഹോവയുടെ സന്തോഷം നിങ്ങളെ ശക്ത
രാക്കും."
11"ശാന്തരായി അടങ്ങിയിരിക്കുക. ഇന്നൊരു
വിശേഷദിവസമാണ്. ദു:ഖിക്കാതിരിക്കുക"
എന്നു പറഞ്ഞുകൊണ്ട് ലേവ്യരും ജനങ്ങളെ
ശാന്തരാകാൻ സഹായിച്ചു.
12അപ്പോൾ എല്ലാവരും വിശേഷഭക്ഷണം
കഴിക്കുകയും പകർച്ച കൊടുത്തയയ്ക്കുകയും
ചെയ്തു. അവർ അത്യന്തം ആഹ്ളാദത്തോടെ
ആ വിശേഷദിവസം ആഘോഷിച്ചു. അങ്ങനെ
ശാസ്ത്രികൾ പഠിപ്പിക്കാൻ ശ്രമിച്ചുകൊണ്ടി
രുന്ന യഹോവയുടെ വചനം ഒടുവിൽ അവ
ർക്കു ബോദ്ധ്യമായി.
13ആ മാസം രണ്ടാം തീയതി സകല കുടുംബ
ങ്ങളുടെയും തലവന്മാർ ചെന്ന് എസ്രയോടും
പുരോഹിതരോടും ലേവ്യരോടും ഒത്ത് സഭ
കൂടി. ന്യായപ്രമാണവാക്യങ്ങൾ പഠിപ്പിക്കുന്ന
തിനായി എല്ലാവരും നിയമജ്ഞനായ എസ്ര
യുടെ ചുറ്റും കൂടി.
14-15യഹോവ മോശെ മുഖാന്തിരം ഇങ്ങനെ
കല്പിച്ചതായി ന്യായപ്രമാണത്തിൽ അവർ
കണ്ടു: കൊല്ലത്തിലെ ഏഴാം മാസത്തിൽ ഒരു
വിശേഷദിവസം ആഘോഷിക്കുന്നതിനായി
യിസ്രായേലിലെ ജനങ്ങൾ യെരൂശലേമിൽ
പോകണം: "അവർ തൽക്കാലത്തേക്കുണ്ടാക്കിയ
കൂടാരങ്ങളിൽ പാർക്കണം. എല്ലാ പട്ടണങ്ങളി
ലൂടെയും യെരൂശലേമിലൂടെയും ഇപ്പറയുന്ന
അറിയിപ്പുമായി പോകണം." "മലയിൽ ചെന്ന്
പലതരം ഒലീവുമരങ്ങളുടെ കൊമ്പുകളും കൊ
ഴുന്തുകൊമ്പുകളും പനയോലകളും തണൽ മര
ങ്ങളുടെ കൊമ്പുകളും ശേഖരിക്കുക. അവ ഉപ
യോഗിച്ച് തൽക്കാലത്തേക്കുള്ള കൂടാരങ്ങളുണ്ടാ
ക്കുക. ന്യായപ്രമാണം അനുസരിക്കുക."
16അതുകൊണ്ട് ജനങ്ങൾ പുറത്തുപോയി
മരക്കൊമ്പുകൾ ശേഖരിച്ച് സ്വന്തം വീടിന്റെ
മേൽപ്പുരമേലും ആലയത്തിന്റെ മുറ്റത്തും നീർ
വാതിലിനും എഫ്രയീംവാതിലിനും അടുത്തു
ള്ള തുറന്ന സ്ഥലത്തും തങ്ങളുടെ കൂടാരങ്ങളു
ണ്ടാക്കി. 17പ്രവാസത്തിൽനിന്നു മടങ്ങിവന്ന
മുഴുവൻ യിസ്രായേലുകാരും അങ്ങനെ കൂടാര

ങ്ങളുണ്ടാക്കി പാർത്തു. നൂന്റെ മകൻ യോശുവ
യുടെ കാലം തൊട്ട് അന്നുവരെ ജനം കൂടാര
ത്തിരുന്നാൾ ആഘോഷിച്ചിരുന്നില്ല. എല്ലാവ
ർക്കും വളരെ സന്തോഷമായിരുന്നു!
**18**ഉത്സവത്തിന്റെ നാളുകളത്രയും എസ്രാ
ന്യായപ്രമാണപുസ്തകം ജനങ്ങളെ വായിച്ചു
കേൾപ്പിച്ചു. ഉത്സവത്തിന്റെ ആരംഭദിനം
മുതൽ അവസാനദിനം വരേക്കും എസ്രാ ന്യായ
പ്രമാണം വായിച്ചു കേൾപ്പിച്ചു. ഉത്സവം ഏഴു
ദിവസം ആഘോഷിച്ചു. എട്ടാം ദിവസം നിയമ
പ്രകാരം ജനങ്ങൾ ഒരു വിശേഷസഭ കൂടി

## യിസ്രായേലുകാർ അവരുടെ പാപങ്ങൾ ഏറ്റുപറയുന്നു

**9** ആ മാസം ഇരുപത്തിനാലാം തീയതി ദു:ഖം
സൂചിപ്പിക്കുന്നതിനായി ദേഹത്തു ചാക്കുടു
പ്പും തലയിൽ ചേറും ഇട്ട് യിസ്രായേലിലെ
ജനങ്ങൾ ഒരു ദിവസത്തെ ഉപവാസത്തിനു
വേണ്ടി ഒത്തുകൂടി. **2**യഥാർത്ഥ യിസ്രായേലു
കാർ മറ്റു ജനങ്ങളിൽനിന്നു വേർതിരിയുകയും
ആലയത്തിൽചെന്ന് തങ്ങളുടെയും തങ്ങളുടെ
പൂർവികരുടെയും പാപങ്ങൾ എഴുന്നേറ്റുനിന്ന്
ഏറ്റു പറയുകയും ചെയ്തു. **3**മൂന്നു മണിക്കൂ
റോളം നിന്നനില്പിൽ അവർ തങ്ങളുടെ ദൈവ
മായ യഹോവയുടെ ന്യായപ്രമാണപുസ്തകം
വായിച്ചു. പിന്നെയും മൂന്നു മണിക്കൂറോളം
അതേനില്പിൽ അവർ സ്വന്തം പാപങ്ങൾ
ഏറ്റുപറയുകയും തങ്ങളുടെ ദൈവമായ
യഹോവയെ വണങ്ങി ആരാധിക്കുകയും
ചെയ്തു.
**4**പിന്നെ, ലേവ്യരായ യേശുവ, ബാനി, കദ്മീ
യേൽ, ശെബന്യാവ്, ബുന്നി, ശെരെബ്യാവ്,
ബാനി, കെനാനി, എന്നിവർ ലേവ്യർക്കു നിൽ
ക്കാനുള്ള പടികളിൽ നിന്നുകൊണ്ട് തങ്ങളുടെ
ദൈവമായ യഹോവയോടു നിലവിളിച്ചു.
**5**ലേവ്യരായ യേശുവ, കദ്മീയേൽ, ബാനി,
ഹശബ്ന്യാവ്, ശേരെബ്യാവ്, ഹോദീയാവ്,
ശെബന്യാവ്, പെദഹ്യാവ്, എന്നിവർ വീണ്ടും
പറഞ്ഞു, "നിങ്ങളുടെ ദൈവമായ യഹോവ
യെ എഴുന്നേറ്റുനിന്ന് വാഴ്ത്തുക!"
ദൈവം എന്നും ഉണ്ടായിരുന്നു! ദൈവം
എന്നും ഉണ്ടായിരിക്കയും ചെയ്യും! നിന്റെ മഹ
ത്തായ നാമം വാഴ്ത്തപ്പെടുമാറാകട്ടെ! എല്ലാ
ആശംസയ്ക്കും പ്രശംസയ്ക്കും മീതെ അങ്ങ
യുടെ നാമം ഉയർത്തപ്പെടട്ടെ!
**6**നീ ആകുന്നു ദൈവം! യഹോവേ, നീ മാത്ര
മാകുന്നു ദൈവം! നീ ആകാശം സൃഷ്ടിച്ചു!
അതിലുമുന്നതത്തിലുള്ള സ്വർഗ്ഗങ്ങളും അതി
ലുള്ള സകലവും നീ സൃഷ്ടിച്ചു! ഭൂമിയും അതി
ന്മേലുള്ള സകലവും നീ സൃഷ്ടിച്ചു! സമുദ്ര
ങ്ങളും അവയിലുള്ള സകലവും നീ സൃഷ്ടിച്ചു!
എല്ലാറ്റിനും നീ ജീവൻ കൊടുക്കുന്നു! ഇതാ,
സ്വർഗ്ഗീയദൂതന്മാർ നിന്നെ വണങ്ങി ആരാധി
ക്കുന്നു!
**7**യഹോവയാകുന്ന ദൈവം നീയാകുന്നു.
അബ്രാമിനെ തിരഞ്ഞെടുത്ത് ബാബിലോന്യ
യിലെ ഊരിൽനിന്നു നടത്തിച്ചുകൊണ്ടുവന്ന്
അബ്രാഹാം എന്നു പേരു മാറ്റിയതും നീ തന്നെ.
**8**അവൻ നിന്നോടു സത്യവും വിശ്വാസവും
ഉള്ളവനാണെന്നു നീ കണ്ടു. കനാന്യർ, ഹിത്യർ,
അമോര്യർ, പെരിസ്യർ യെബൂസ്യർ, ഗിർഗ
സ്യർ, എന്നിവരുടെ ദേശം അവനു നൽകുമെന്ന്
നീ വാഗ്ദാനം ചെയ്തു. എന്നാൽ ആ ദേശം
അബ്രാഹാമിന്റെ പിൻഗാമികൾക്കു തന്നെ
കൊടുക്കും എന്നു നീ അവനോടു കരാറു
ണ്ടാക്കി. നീ നല്ലവനാകയാൽ ആ കരാർ നീ
പാലിച്ചു!
**9**ഞങ്ങളുടെ പൂർവ്വികർ ഈജിപ്തിൽ കഷ്ട
പ്പെടുന്നതു നീ കാണുകയും ചെങ്കടലിന്റെ
അരികെവെച്ച് അവർ സഹായത്തിനു മുറവി
ളിച്ചത് നീ കേൾക്കുകയും ചെയ്തു.
**10**ഫറവോന് അത്ഭുതപ്രവൃത്തികളും അവ
ന്റെ ദാസന്മാർക്കും പ്രജകൾക്കും അതിശയക
രമായ അടയാളങ്ങളും നീ കാട്ടിക്കൊടുത്തു.
ഞങ്ങളുടെ പൂർവ്വികരെക്കാൾ നല്ലവരാണെന്ന്
ഈജിപ്തുകാർ അഹങ്കരിച്ചതു നീ അറിഞ്ഞി
രുന്നു. എന്നാൽ നീ എത്ര വലിയവനാണെന്ന്
നീ തെളിയിച്ചുവല്ലോ! അവർ അത് ഇന്നും
ഓർക്കുന്നുണ്ട്!
**11**അവർ കാൺകെ നീ ചെങ്കടൽ പിളർത്തി.
വരണ്ട നിലത്തുകൂടി അവർ നടന്നുപോകുക
യും ചെയ്തു! ഈജിപ്തുകാരുടെ സൈന്യം
അവരെ ഓടിച്ചപ്പോൾ നീ ആ ശത്രുവിനെ
കടലിലേക്കെറിഞ്ഞുകളഞ്ഞു. ഒരു പാറ കണ
ക്കെ അവർ കടലിൽ മുങ്ങിപ്പോകുകയും
ചെയ്തു.
**12**അവരുടെ വഴിയിൽ മേഘസ്തംഭം കൊണ്ടു
പകലും അഗ്നിസ്തംഭം കൊണ്ടു രാത്രിയിലും
വെളിച്ചം കാട്ടി പോകേണ്ടിടത്തേക്കു നീ
അവരെ നടത്തി.
**13**പിന്നെ നീ സീനായിമലയിൽ ഇറങ്ങി നീ
സ്വർഗ്ഗത്തിൽനിന്ന് അവരോടു സംസാരിച്ചു.
നീ അവർക്ക് ന്യായമായ നിയമങ്ങളും സത്യ
മായ ഉപദേശങ്ങളും നൽകി. നീ അവർക്ക്
ചട്ടങ്ങളും കല്പനകളും നൽകി. അതെല്ലാം
വളരെ നല്ലതായിരുന്നു!
**14**നീ അവരോടു വിശേഷ വിശ്രമദിവസ
മായ ശബ്ബത്തിനെപ്പറ്റി പറഞ്ഞു. നിന്റെ ദാസ
നായ മോശെ മുഖാന്തരം നീ അവർക്കു കല്പന
കളും ഉപദേശങ്ങളും നിയമങ്ങളും കൊടുത്തു.
**15**അവർക്കു വല്ലാതെ വിശന്നിരുന്നു. നീ അവ
ർക്ക് ആകാശത്തുനിന്ന് ആഹാരം വരുത്തിക്കൊ
ടുത്തു. അവർക്കു വല്ലാതെ ദാഹിച്ചിരുന്നു. നീ
അവർക്ക് പാറയിൽനിന്ന് വെള്ളം വരുത്തികൊ
ടുത്തു. എന്നിട്ടു നീ അവരോടു പറഞ്ഞു,
'വരിക, ഈ ദേശം കൈയേൽക്കുക.' എന്നിട്ടോ
നീ നിന്റെ ശക്തി ഉപയോഗിച്ച് അവരിൽ
നിന്നും ഭൂമി എടുത്തു.
**16**പക്ഷേ ഞങ്ങളുടെ പൂർവ്വികർ അഹങ്കരി
ച്ചുകളഞ്ഞു. അവർ ദുശ്ശാഠ്യം പിടിച്ചു. നിന്റെ
കല്പനകൾ അവർ കൂട്ടാക്കിയില്ല.
**17**അവർ കേൾക്കാൻ കൂട്ടാക്കിയില്ല. നീ അവ
ർക്കായി ചെയ്ത അതിശയങ്ങൾ അവർ മറന്നു
കളഞ്ഞു! അവർ ദുശ്ശാഠ്യം പിടിച്ചു. ഈജിപ്
തിലേക്കു തിരിച്ചുപോയി വീണ്ടും അടിമക
ളാകാൻ അവർ നിശ്ചയിച്ചു. എന്നാൽ നീ
പൊറുക്കുന്ന ദൈവമാണല്ലൊ! മനസ്സലിവും
നിറയെകരുണയും ഉള്ളവനാണല്ലോ നീ. ക്ഷമ
യും നിറയെസ്നേഹവുമുള്ളവനാണല്ലോ നീ.
അതുകൊണ്ട് നീ അവരെ കൈവിട്ടു കളഞ്ഞില്ല!
**18**സ്വർണ്ണം കൊണ്ട് പശുക്കിടാവുകളെ ഉണ്ടാ
ക്കി. 'ഈ ദൈവങ്ങളാണ് ഞങ്ങളെ ഈജിപ്തിൽ
നിന്നു മോചിപ്പിച്ചത്' എന്നവർ പറഞ്ഞപ്പോ
ഴും നീ അവരെ കൈവെടിഞ്ഞില്ല.
**19**നീ ഏറെ അലിവുള്ളവനാണ്! അതുകൊണ്ട്
നീ അവരെ മരുഭൂമിയിൽ ഉപേക്ഷിച്ചില്ല. നീ
അവരിൽനിന്ന് പകലത്തെ മേഘസ്തംഭം എടു

ത്തു കളഞ്ഞില്ല. നീ അവരെ നയിച്ചുകൊണ്ടേയിരുന്നു. നീ അവരിൽനിന്ന് രാത്രിയിലെ അഗ്നിസ്തംഭം എടുത്തു കളഞ്ഞില്ല. നീ തുടർന്നും അവരുടെ വഴിയിൽ വെളിച്ചം കാട്ടി പോകേണ്ടിടത്തേക്ക് അവരെ നടത്തി.

**20**അവരെ വിവേകമുള്ളവരാക്കാൻ വേണ്ടി നീ നിന്റെ നല്ല ആത്മാവിനെ അവർക്കു കൊടുത്തു. നീ അവർക്ക് വിശപ്പിനു മന്ന കൊടുത്തു. ദാഹത്തിനു വെള്ളം കൊടുത്തു.

**21**നാല്പതു കൊല്ലം നീ അവരെ സംരക്ഷിച്ചു! മരുഭൂമിയിൽ അവർക്കു വേണ്ടതെല്ലാം കിട്ടുമാറാക്കി. അവരുടെ ഉടുപ്പുകൾ പഴകിദ്രവിച്ചില്ല. അവരുടെ പാദങ്ങൾ വീർത്തു വ്രണപ്പെട്ടില്ല.

**22**യഹോവേ, നീ അവർക്ക് രാജ്യങ്ങളും രാഷ്ട്രങ്ങളും കൊടുത്തു. ആൾപാർപ്പു കുറഞ്ഞ വിദൂരസ്ഥലങ്ങൾ കൊടുത്തു. അവർക്ക് ഹെശ്ബോൻരാജാവായ ശീഹോന്റെ രാജ്യം കിട്ടി. ബാശാൻ രാജാവായ ഓഗിന്റെ രാജ്യം കിട്ടി.

**23**അവരുടെ പിൻഗാമികളെ നീ ആകാശത്തിലെ നക്ഷത്രങ്ങളെപ്പോലെ പെരുകിച്ചു. അവരുടെ പൂർവികർക്ക് നീ വാഗ്ദാനം ചെയ്ത ദേശത്തേക്കു നീ അവരെ കൊണ്ടുവന്നു. അവർ അതു കൈവശപ്പെടുത്തുകയും ചെയ്തു.

**24**അവിടെ പാർക്കുകയായിരുന്ന കനാന്യരെ തോല്പിച്ച് ആ കുട്ടികൾ ആ നിവാസഭൂമി കൈവശപ്പെടുത്തി. നീ കനാന്യരെ തോല്പിക്കാൻ ഇടവരുത്തി. ആ ദേശങ്ങളോടും രാഷ്ട്രങ്ങളോടും രാജാക്കന്മാരോടും തോന്നിയതു പോലെ ചെയ്യാൻ നീ അവരെ അനുവദിച്ചു!

**25**ശക്തമായ നഗരങ്ങളെ അവർ തോല്പിച്ചു. പുഷ്ടിയുള്ള നിവാസഭൂമി പിടിച്ചെടുത്തു. വിശിഷ്ടവസ്തുക്കൾ നിറഞ്ഞ വീടുകളും കുഴിക്കപ്പെട്ടിരുന്ന കിണറുകളും അവർക്കു ലഭിച്ചു. മുന്തിരിത്തോപ്പുകളും ഒലിവുമരങ്ങളും ധാരാളം പഴവൃക്ഷങ്ങളും അവർക്ക് ലഭിച്ചു. നിറഞ്ഞുകൊഴുക്കുവോളം അവർ തിന്നുകയും നീ കൊടുത്ത അതിശയവസ്തുക്കളെല്ലാം ആസ്വദിക്കുകയും ചെയ്തു.

**26**എന്നിട്ട് അവർ നിനക്കെതിരെ തിരിഞ്ഞു! നിന്റെ ധർമ്മോപദേശങ്ങൾ അവർ എറിഞ്ഞു കളഞ്ഞു! നിന്റെ പ്രവാചകരെ അവർ കൊന്നു. ആ പ്രവാചകർ അവരെ താക്കീതുചെയ്തു നിന്നിലേക്കു തിരിച്ചു കൊണ്ടുവരാൻ ശ്രമിച്ചെങ്കിലും ഞങ്ങളുടെ പൂർവ്വികർ നിന്നോടു കൊടും ക്രൂരതകളാണല്ലോ ചെയ്തത്!

**27**ആകയാൽ അവർ ശത്രുക്കളുടെ കയ്യിൽ അകപ്പെടാൻ നീ ഇടവരുത്തി. ശത്രുക്കളാകട്ടെ അവരെ കഠിനമായി പീഢിപ്പിച്ചു. പീഡനം ഉണ്ടായപ്പോൾ ഞങ്ങളുടെ പൂർവ്വികർ നിന്നെ വിളിച്ചു സഹായത്തിനു കേണു. സ്വർഗ്ഗത്തിലിരുന്നു നീ അതുകേട്ടു. അലിവുള്ളവനായ നീ അവരെ രക്ഷിക്കാൻ ആളെ അയച്ചു. രക്ഷകർ അവരെ ശത്രുക്കളിൽനിന്നും രക്ഷിക്കുകയും ചെയ്തു.

**28**എന്നാൽ ഞങ്ങളുടെ പൂർവ്വികർക്ക് സ്വസ്ഥത ഉണ്ടായപ്പോൾ അവർ വീണ്ടും ഭയങ്കരകൃത്യങ്ങൾ ചെയ്യുവാൻ തുടങ്ങി! അതിനാൽ അവരെ തോല്പിക്കാനും ശിക്ഷിക്കാനും നീ ശത്രുക്കളെ അനുവദിച്ചു. അവർ നിന്നോടു സഹായത്തിനു കേണു. സ്വർഗ്ഗത്തിലിരുന്ന് അതുകേട്ട് നീ അവരെ സഹായിച്ചു. നീ അത്രയേറെ അലിവുള്ളവനാണല്ലൊ! ഇതു പല തവണ ആവർത്തിച്ചു.

**29**നീ അവരെ താക്കീതു ചെയ്തു. തിരിച്ചു വരാൻ അവരോടു കല്പിച്ചു. എന്നാൽ അവർ അത്രമേൽ അഹങ്കരിച്ചിരുന്നു. നിന്റെ കല്പനകൾ അവർ ചെവിക്കൊണ്ടില്ല. നിന്റെ നിയമങ്ങൾ അനുസരിച്ചെങ്കിലല്ലേ സത്യമായി ജീവിക്കാനാവൂ! ഞങ്ങളുടെ പൂർവ്വികന്മാർ നിന്റെ കല്പനകൾ ലംഘിച്ചുകളഞ്ഞു. അവർ മുരടന്മാരായിരുന്നു. അവർ കേൾക്കാൻ കൂട്ടാക്കാതെ നിനക്കുനേരെ പുറം തിരിഞ്ഞുനിന്നു.

**30**ഞങ്ങളുടെ പൂർവ്വികന്മാരോട് അങ്ങേയറ്റം ക്ഷമയുള്ളവനായിരുന്നു നീ ഏറെ കൊല്ലക്കാലം നിന്നോടു. മോശമായി പെരുമാറാൻ നീ അവരെ അനുവദിച്ചു. പ്രവാചകരെ അയച്ച് നിന്റെ ആത്മാവിനാൽ നീ അവരെ താക്കീതു ചെയ്തു. എന്നാൽ ഞങ്ങളുടെ പൂർവ്വികന്മാർ ചെവിക്കൊണ്ടില്ല. അതുകൊണ്ട് നീ അവരെ അന്യജനങ്ങൾക്കു നൽകി.

**31**എന്നാലും നീ ഏറെ കനിവുള്ളവനാണ്! നീ അവരെ നിശ്ശേഷം നശിപ്പിച്ചില്ല, കൈയൊഴിഞ്ഞുമില്ല. നീ അത്രയധികം അലിവും കരുണയുമുള്ള ദൈവമാണല്ലോ!

**32**ഞങ്ങളുടെ ദൈവമേ, നീയാണല്ലോ ഉന്നതനായ ദൈവവും ഭയങ്കരനും ബലവാനുമായ യോദ്ധാവും. നീ ദയയും വിശ്വസ്തതയും ഉള്ളവനാണ്! നീ നിന്റെ കരാർ പാലിക്കുന്നു. ഞങ്ങൾക്കു വളരെയേറെ ദുരിതങ്ങളുണ്ടായിരുന്നു. ഞങ്ങളുടെ ദുരിതങ്ങൾ നിനക്കു പ്രധാനമായി നീ കരുതി. ഞങ്ങളുടെ സകല ജനങ്ങൾക്കും രാജാക്കന്മാർക്കും നേതാക്കൾക്കും പ്രവാചകർക്കും പുരോഹിതർക്കും മറ്റെല്ലാവർക്കും ദോഷങ്ങളുണ്ടായി. അശ്ശൂരിലെ രാജാക്കന്മാരുടെകാലം തൊട്ടിന്നുവരേയ്ക്കും ആ കൊടും കാര്യങ്ങൾ സംഭവിച്ചിട്ടുണ്ട്.

**33**എന്നാൽ ദൈവമേ, ഞങ്ങൾക്കു വന്നുപെടുന്ന സകലത്തിലും നീ നേരുകാരനും ഞങ്ങൾ തെറ്റുകാരുമാകുന്നു.

**34**ഞങ്ങളുടെ രാജാക്കന്മാരും പ്രഭുക്കളും പുരോഹിതരും പൂർവ്വികരും നിന്റെ ന്യായപ്രമാണം അനുസരിച്ചില്ല. അവർ നിന്റെ കല്പനകൾ ശ്രദ്ധിച്ചില്ല. നിന്റെ താക്കീതുകൾ അവർ അവഗണിച്ചു.

**35**സ്വന്തം രാജ്യത്തു പാർത്തിരുന്നപ്പോൾപ്പോലും ഞങ്ങളുടെ പൂർവ്വികർ നിന്നെ സേവിച്ചില്ല. ദുഷ്ടകൃത്യങ്ങൾ ഉപേക്ഷിച്ചില്ല. നീ അവർക്കു കൊടുത്ത അതിശയവസ്തുക്കൾ മുഴുവൻ അവർ ആസ്വദിച്ചു. നീ അവർക്കു നൽകിയ, ഫലപുഷ്ടിയുള്ള വിസ്തൃതിയുള്ള ദേശം അവർ ആസ്വദിച്ചു. എന്നാൽ ദുഷ്ടശീലങ്ങൾ ഉപേക്ഷിച്ചില്ല.

**36**ഇപ്പോൾ ഞങ്ങൾ അടിമകളാണ്. ഉണ്ടാവുന്ന പഴങ്ങളും എല്ലാ നല്ലവിളവുകളും അനുഭവിക്കേണ്ടതിനായി നീ ഞങ്ങളുടെ പൂർവ്വികർക്കു കൊടുത്ത ഈ നിവാസഭൂമിയിൽ ഞങ്ങൾ ഇന്ന് അടിമകളാണ്.

**37**ഈ ഭൂമിയിലെ വിളവു സമൃദ്ധമാണ്. എന്നാൽ ഞങ്ങൾ പാപികളായതുകൊണ്ട് ഞങ്ങളെ ഭരിക്കാൻ നീ നിയോഗിച്ച രാജാക്കന്മാർ വിളവു മുഴുവൻ അനുഭവിക്കുന്നു. ഞങ്ങളെയും ഞങ്ങളുടെ കന്നുകാലികളെയും അവർ നിയന്ത്രിക്കുന്നു. തോന്നിയതെന്തും അവർ ചെയ്യുന്നു. ഞങ്ങൾ വളരെ കഷ്ടത്തിലാണ്.

**38**അതിനാൽ എന്നെന്നേക്കുമായി ഞങ്ങൾ ഒരു കരാർ എഴുതി ഉണ്ടാക്കുകയാണ്. ഞങ്ങളു

ടെ പ്രഭുക്കളും ലേവ്യരും പുരോഹിതരും ഈ
കരാറിൽ പേരെഴുതി മുദ്രവെക്കുന്നുണ്ട്.

10 മുദ്രവെച്ച കരാറിലുള്ള പേരുകൾ ഇവ
യാണ്: ഹഖല്യാവിന്റെ മകനും ദേശവാ
ഴിയുമായ നെഹെമ്യാവ്, സിദെക്കീയാവ്, 2സെ
രായാവ്, അസര്യാവ്, യിരെമ്യാവ്, 3പശ്ഹൂർ,
അമര്യാവ്, മൽക്കീയാവ്, 4ഹത്തൂശ്, ശെബ
ന്യാവ്, മല്ലൂക്, 5ഹാരീം, മെരേമോത്ത്, ഓബദ്യാ
വ്, 6ദാനിയേൽ, ഗിന്നെഥോൻ, ബാരൂക്, 7മെ
ശുല്ലാം, അബീയാവ്, മീയാമീൻ, 8മയസ്യാവ്,
ബിൽഗായി, ശെമയ്യാവ്, ഇവരെല്ലാം പുരോഹി
തരായിരുന്നു.

9ഇനി വരുന്നത് മുദ്രവെച്ച കരാറിലുള്ള
ലേവ്യരുടെ പേരുകൾ: അസന്യാവിന്റെ മകൻ
യേശുവയും ഹെനാദാദിന്റെ കുടുംബത്തിൽ
പ്പെട്ട ബിന്നൂവിയും കദ്മീയേലും 10അവരുടെ
സഹോദരന്മാരായ ശെബന്യാവ്, ഹോദീയാവ്,
കെലീതാ, പെലായാവ്, ഹാനാൻ, 11മീഖാ,
രെഹോബ്, ഹശബ്യാവ്, 12സക്കൂർ, ശേരെബ്യാ
വ്, ശെബന്യാവ്, 13ഹോദീയാവ്, ബാനി, ബെ
നീനു എന്നിവരും

14ഇനി മുദ്രവെച്ച കരാറിന്മേൽ പേരെഴുത
പ്പെട്ട പ്രമാണിമാർ: പരോശ്, പഹത്ത്-മോവാ
ബ്, ഏലാം, സഥൂ, ബാനി, 15ബുന്നി, അസ്
ഗാദ്, ബേബായി, 16അദോനീയാവ്, ബിഗ്വാ
യി, ആദീൻ, 17ആതേർ, ഹിസ്കീയാവ്, അസ്സൂർ,
18ഹോദീയാവ്, ഹാശൂം, ബേസായി, 19ഹാരീഫ്,
അനാഥോത്ത്, നേബായി, 20മഗ്പീയാശ്,
മെശുല്ലാം, ഹേസീർ, 21മെശേസബെയേൽ, സാ
ദോക്, യദൂവ, 22പെലത്യാവ്, ഹനാൻ, അനാ
യാവ്, 23ഹോശേയ, ഹനന്യാവ്, ഹശ്ശൂബ്,
24ഹല്ലോഹേശ്, പിൽഹാ, ശോബേക്, 25രെഹൂം,
ഹശബ്നാ, മയസേയാവ്, 26അഹീയാവ്,
ഹനാൻ, ആനാൻ, 27മല്ലൂക്, ഹാരീം, ബയനാ.

28-29അങ്ങനെ അവരെല്ലാവരും ദൈവത്തോട്
ഇങ്ങനെ ഒരു പ്രത്യേക വാഗ്ദാനം നടത്തുന്നു.
വാഗ്ദാനം തെറ്റിച്ചാൽ തങ്ങൾക്ക് കഷ്ടപ്പാടു
കൾ വരുത്തണമെന്ന് ആവശ്യപ്പെടുന്നു. ദൈവ
ദാസനായ മോശെയിലൂടെ ഞങ്ങൾക്കു ലഭിച്ച
ദൈവത്തിന്റെ ന്യായപ്രമാണവും ഞങ്ങളുടെ
ദൈവമായ യഹോവയുടെ സകല കല്പനകളും
ചട്ടങ്ങളും ഉപദേശങ്ങളും ശ്രദ്ധയോടെ അനുസ
രിക്കുമെന്നും അവർ സത്യം ചെയ്യുന്നു. ജനങ്ങ
ളിൽ മുൻപറഞ്ഞവരൊഴിച്ചുള്ള പുരോഹിതർ,
ലേവ്യർ, വാതിൽകാവൽക്കാർ, പാട്ടുകാർ,
ആലയദാസന്മാർ, എന്നിവരും ചുറ്റും പാർക്കു
ന്ന മറ്റു ജനങ്ങളിൽനിന്ന് ദൈവത്തിന്റെ
ന്യായപ്രമാണം അനുസരിക്കേണ്ടതിനു സ്വയം
വേർപെടുത്തിയ സകല യിസ്രായേലുകാരും
കേൾക്കാനും മനസ്സിലാക്കാനും കഴിവുള്ള അവ
രുടെ ഭാര്യമാരും പുത്രന്മാരും പുത്രികളും ഇങ്ങ
നെ സത്യം ചെയ്യുന്നു. ഈ സകലജനങ്ങളും
ദൈവത്തിന്റെ ന്യായപ്രമാണം സ്വീകരിച്ചു
കൊള്ളാമെന്നു സത്യം ചെയ്യുന്നതിൽ അവരുടെ
സഹോദരങ്ങളുടെയും പ്രധാനികളുടെയും
ഒപ്പം നിന്നു. സത്യം പാലിക്കുന്നില്ലെങ്കിൽ
അനുഭവിക്കാനുള്ള കഷ്ടപ്പാടുകളുടെ ശാപ
വും അവർ ഏറ്റെടുത്തു.

30"ഞങ്ങൾക്ക് ചുറ്റും പാർക്കുന്നവരെ വിവാ
ഹം ചെയ്യാൻ ഞങ്ങളുടെ പുത്രിമാരെയോ
അവരുടെ പുത്രിമാരെ വിവാഹം ചെയ്യാൻ
ഞങ്ങളുടെ പുത്രന്മാരെയോ അനുവദിക്കില്ലെ
ന്ന് ഞങ്ങൾ സത്യം ചെയ്യുന്നു.

31"ശബ്ബത്തുദിവസം ജോലി ചെയ്യുകയില്ലെ
ന്നും, ചുറ്റും പാർക്കുന്നവൻ ആ ദിവസങ്ങളി
ലോ മറ്റു കല്പന ദിവസങ്ങളിലോ വിൽക്കാൻ
കൊണ്ടുവരുന്ന ധാന്യമോ മറ്റു വസ്തുക്കളോ
വാങ്ങില്ലെന്നും എല്ലാ ഏഴാം കൊല്ലവും കൃഷി
നിലം തരിശിടുമെന്നും എല്ലാ ഏഴാം വർഷവും
മറ്റുള്ളവർ ഞങ്ങൾക്കു വീട്ടുവാനുള്ള മുഴുവൻ
കടങ്ങളും ഇളവു ചെയ്യുമെന്നും ഞങ്ങൾ സത്യം
ചെയ്യുന്നു.

32"ദൈവത്തിന്റെ ആലയം കാത്തുരക്ഷിക്ക
ണം എന്ന കല്പന അനുസരിക്കാനുള്ള ഉത്തര
വാദിത്വം ഞങ്ങൾ നിറവേറ്റും. ഞങ്ങളുടെ
ദൈവത്തെ മഹത്വപ്പെടുത്താനുള്ള ആലയ
ശുശ്രൂഷയുടെ ചെലവിലേക്ക് കൊല്ലം തോറും
1/3 ശേക്കെൽ വെള്ളി കൊടുത്തുകൊള്ളാം. 33ആ
പണം കൊണ്ട് ആലയത്തിലെ മേശപ്പുറത്ത്
പുരോഹിതർവയ്ക്കുന്ന വിശേഷപ്പെട്ട അപ്പ
ത്തിന്റെയും നിത്യേനയുള്ള ധാന്യബലികളു
ടെയും ഹോമയാഗങ്ങളുടെയും ശബ്ബത്തു വഴി
പാടുകളുടെയും അമാവാസി ഉത്സവങ്ങളുടെ
യും മറ്റു വിശേഷയോഗങ്ങളുടെയും വിശുദ്ധ
വഴിപാടുകളുടെയും യിസ്രായേൽജനങ്ങളെ
നിർമ്മലരാക്കാനുള്ള പാപബലികളുടെയും
ദൈവത്തിന്റെ ആലയത്തിന്മേലുള്ള എല്ലാ
വേലകളുടെയും ചെലവുകൾ നടക്കും.

34"ന്യായപ്രമാണത്തിൽ പറഞ്ഞിരിക്കുന്നതു
പ്രകാരം ചില പ്രത്യേക ദിവസങ്ങളിൽ നമ്മു
ടെ ദൈവമായ യഹോവയുടെ യാഗപീഠ
ത്തിൽ ഹോമിക്കേണ്ടതിനായി ഒരോ കൊല്ലവും
ഏതേതു ദിവസം ഏതേതു കുടുംബം വിറകു
വഴിപാടു ദൈവത്തിന്റെ ആലയത്തിലേക്കു
കൊണ്ടുവരണമെന്നു തീരുമാനിക്കാൻ ഞങ്ങൾ,
പുരോഹിതരും ലേവ്യരും മറ്റുജനങ്ങളും, നറു
ക്കെടുത്തുകഴിഞ്ഞു.

35"ഞങ്ങളുടെ കൃഷിയിടത്തിലെയും ഫലവൃ
ക്ഷങ്ങളുടെയും കന്നി വിളവ് എല്ലാ കൊല്ലവും
യഹോവയുടെ ആലയത്തിലേക്കു കൊണ്ടുവ
രുമെന്നും ഞങ്ങൾ ഏൽക്കുന്നു.

36"ന്യായപ്രമാണത്തിൽ എഴുതിയിരിക്കുന്ന
തുപോലെ ഞങ്ങളുടെ കടിഞ്ഞൂൽ പുത്രന്മാരെ
യും ആടുമാടുകളുടെ കടിഞ്ഞൂൽ കന്നുകളെ
യും ഞങ്ങളുടെ ദൈവദാസന്മാരായ പുരോ
ഹിതരുടെ മുമ്പാകെ ദൈവത്തിന്റെ ആലയ
ത്തിൽ കൊണ്ടുവരുമെന്നും ഞങ്ങൾ ഏൽക്കുന്നു.

37"ആദ്യം പൊടിക്കുന്ന ധാന്യമാവും പുതു
ധാന്യബലിയും സകലവിധ വൃക്ഷങ്ങളുടെയും
ആദ്യഫലങ്ങളും ആദ്യം ഉണ്ടാക്കുന്ന വീഞ്ഞും
എണ്ണയും യഹോവയുടെ ആലയത്തിന്റെ കല
വറയിൽ പുരോഹിതരുടെ അടുക്കൽ എത്തിക്കു
മെന്ന് ഞങ്ങൾ ഏൽക്കുന്നു. ഞങ്ങൾ അദ്ധ്വാനി
ക്കുന്ന എല്ലാ പട്ടണങ്ങളിലും പത്തിലൊന്നു
പിരിക്കുന്നത് ലേവ്യരായതിനാൽ വിളവിന്റെ
പത്തിലൊന്ന് ലേവ്യർക്കും എത്തിക്കും. 38അതു
വാങ്ങുന്നനേരത്ത് അഹരോന്റെ കുടുംബത്തി
ൽപ്പെട്ട ഒരു പുരോഹിതൻ ലേവ്യരുടെകൂടെ
ഉണ്ടായിരിക്കണം. അങ്ങനെ കിട്ടുന്നതിന്റെ
പത്തിലൊന്ന് ലേവ്യർ നമ്മുടെ ദൈവത്തി
ന്റെ ആലയത്തിൽ കൊണ്ടുവന്ന് ആലയ
ഭണ്ഡാരത്തിന്റെ കലവറയിൽ ഏല്പിക്കണം.
39യിസ്രായേൽജനങ്ങളും ലേവ്യരും കാഴ്ചയാ
യി കൊടുക്കുന്ന ധാന്യവും പുതിയവീഞ്ഞും
എണ്ണയും കലവറയിൽ ഏല്പിക്കണം. ആലയ
ത്തിനുള്ളതെല്ലാം അതിന്റെ കലവറയിൽ സൂ
ക്ഷിക്കണം. ആലയത്തിലെ ജോലിയിലുള്ള

പുരോഹിതരും പാട്ടുകാരും വാതിൽകാവൽക്കാരും കലവറയിൽവേണം പാർക്കാൻ.

"ഞങ്ങളുടെ ദൈവത്തിന്റെ ആലയം ഞങ്ങൾ സംരക്ഷിച്ചുകൊള്ളാമെന്ന് ഞങ്ങളെല്ലാവരും സത്യം ചെയ്യുന്നു!"

## യെരൂശലേമിലേക്കു പുതിയ താമസക്കാർ വരുന്നു

11 യിസ്രായേലുകാർക്കിടയിലെ പ്രഭുക്കൾ യെരൂശലേമിലേക്കു മാറിപ്പാർത്തതിനുശേഷം ബാക്കിയുള്ളവരിൽ ആരൊക്കെക്കൂടി മാറണം എന്നു തീരുമാനിക്കേണ്ടതിനായി അവർ നറുക്കെടുത്തു. ജനങ്ങളിൽ പത്തിലൊരാൾ വീതം യെരൂശലേമിലേക്കു മാറുമ്പോൾ ബാക്കിയുള്ള ഒമ്പതുപേർക്ക് അവരവരുടെ സ്വന്തം പട്ടണങ്ങളിൽത്തന്നെ പാർക്കാമായിരുന്നു. 2അപ്പോൾ യെരൂശലേമിൽ പാർക്കാൻ ചിലർ സ്വയം മുന്നോട്ടുവന്നു. അതിന്റെ പേരിൽ ബാക്കിയുള്ളവർ അവരോടു നന്ദി പറയുകയും അവരെ അനുഗ്രഹിക്കുകയും ചെയ്തു.

3യെരൂശലേമിൽ താമസിച്ച സംസ്ഥാനത്തലവന്മാർ ഇവരാകുന്നു. (യിസ്രായേലിലെ ചില ജനങ്ങളും പുരോഹിതരും ലേവ്യരും ദൈവാലയദാസന്മാരും ശലോമോന്റെ ദാസന്മാരുടെ പിൻഗാമികളും യെഹൂദയിലെ പട്ടണങ്ങളിൽ താന്താങ്ങളുടെ സ്വന്തം ഇടങ്ങളിൽ താമസിച്ചു. 4യെഹൂദയുടെയും ബെന്യാമീന്റെയും കുടുംബക്കാർ യെരൂശലേമിലും താമസിച്ചു.)

യെരൂശലേമിലേക്കു താമസം മാറ്റിയ യെഹൂദയുടെ പിൻഗാമികൾ ഇവരാകുന്നു: ഉസ്സീയാവിന്റെ പുത്രനായ അഥായാവും (പേരെസിന്റെ പിൻഗാമിയായ മഹലലേലിന്റെ മകനായ സെഫത്യാവിന്റെ മകനായ അമര്യാവിന്റെ മകനായ സെഖര്യാവിന്റെ മകനാണ് ഉസ്സീയാ.) 5ബാരൂക്കിന്റെ മകനായ മായസേയാവും (ശീലോന്യന്റെ പിൻഗാമിയായ സെഖര്യാവിന്റെ മകനായ യോയാരീബിന്റെ മകനായ അദായാവിന്റെ മകനായ ഹസായാവിന്റെ മകനായ കൊൽഹോസെയുടെ മകനാണ് ബാരൂക്ക്). 6യെരൂശലേമിൽ പാർക്കുന്ന പേരെസിന്റെ പിൻഗാമികൾ 468 പേരുണ്ടായിരുന്നു. അവരെല്ലാം ധീരന്മാരായിരുന്നു.

7യെരൂശലേമിലേക്കു താമസം മാറ്റിയ ബെന്യാമീന്റെ പിൻഗാമികൾ ഇവരാകുന്നു: മെശുല്ലാമിന്റെ പുത്രനായ ശല്ലുവും (യെശയ്യാവിന്റെ മകനായ ഇഥീയേലിന്റെ മകനായ മയസേയാവിന്റെ മകനായ കോലായാവിന്റെ മകനായ പെദായാവിന്റെ മകനായ യോവേദിന്റെ മകനാണ് മെശല്ലും.) 8യെശയ്യാവിനെ അനുഗമിച്ച വ്യക്തികൾ ഗബ്ബായിലും സല്ലായിയും ആയിരുന്നു. അവരെല്ലാവരുംകൂടി 928 പുരുഷന്മാരുണ്ടായിരുന്നു. 9സിക്രിയുടെ മകൻ യോവേൽ അവർക്കു നേതാവും ഹസനൂവയുടെ മകൻ യെഹൂദാ യെരൂശലേം നഗരത്തിന്റെ രണ്ടാം പ്രവിശ്യയുടെ ചുമതലക്കാരനുമായിന്നു.

10യെരൂശലേമിലേക്കു താമസം മാറ്റിയ പുരോഹിതർ ഇവരാകുന്നു: യൊയാരീബിന്റെ മകൻ യെദായാവും യാഖീനും 11ഹിൽക്കീയാവിന്റെ മകൻ സെരായാവ്, (ദൈവത്തിന്റെ ആലയത്തിൽ മേൽനോട്ടക്കാരനായിരുന്ന അഹീത്തൂബിന്റെ മകനായ മെരായോത്തിന്റെ മകനായ സാദോക്കിന്റെ മകനായ മെശുല്ലാമിന്റെ മകനാണ് ഹിൽക്കീയാ.) 12ആലയത്തിനു വേണ്ടി ആ വേലയെടുത്ത അവരുടെ 822 സഹോദരന്മാരും യെരാഹാമിന്റെ മകൻ ആദായാവും. (മൽക്കീയാവിന്റെ മകനായ പശ്ഹൂരിന്റെ മകനായ സെഖര്യാവിന്റെ മകനായ അംസിയുടെ മകനായ പെലല്യാവിന്റെ മകനാണ് യെരോഹാം.) 13മൽക്കീയാവിന്റെ 242 സഹോദരന്മാരും (അവരുടെ കുടുംബങ്ങളിൽ പ്രമാണികളായിരുന്നു ഇവർ.) അസരേലിന്റെ മകൻ അമശ്സായിയും (ഇമ്മേരിന്റെ മകനായ മെശില്ലേമോത്തിന്റെ മകനായ അഹ്സായിയുടെ മകനാണ് അസരേൽ.) 14ഇമ്മേരിന്റെ സഹോദരന്മാരിൽ 128 പേരും (ഹഗെദോലീമിന്റെ മകൻ സബ്ദീയേലിന്റെകീഴിൽ ധീരയോദ്ധാക്കളായിരുന്നു ഇവർ).

15യെരൂശലേമിലേക്കു താമസം മാറ്റിയ ലേവ്യർ ഇവരാകുന്നു: അശ്ശൂബിന്റെ മകനായ ശെമയ്യാവ് (ബുന്നിയുടെ മകനായ ഹശബ്യാവിന്റെ മകനായ അസ്രീക്കാമിന്റെ മകനാണ് അശ്ശൂബ്.) 16ശബ്ബെത്തായി യോസാബാദ് (ലേവ്യരുടെ തലവന്മാരും ദൈവത്തിന്റെ ആലയത്തിന്റെ പുറംപണിയുടെ മേൽനോട്ടക്കാരും ആയിരുന്നു ഈ രണ്ടു പുരുഷന്മാർ.) 17മത്ഥന്യാവ് (പ്രാർത്ഥനയിലും സ്തുതിയിലും മുഖ്യപാട്ടുകാരനായി പാട്ടുപാടുന്നതിൽ ജനങ്ങളെ നയിച്ച ആസാഫിന്റെ മകനായ സബ്ദിയുടെ മകനായ മീഖയുടെ മകനായിരുന്നു മത്ഥന്യാവ്), ബക്ക്ബൂക്ക്യാവ് (തന്റെ സഹോദരന്മാർക്ക് രണ്ടാം തലവനായിരുന്നു അയാൾ), ശമ്മൂവയുടെ മകൻ അബ്ദ (യെദൂഥൂന്റെ മകനായ ഗാലാലിന്റെ മകനാണ് ശമ്മൂവ). 18അങ്ങനെ വിശുദ്ധനഗരമായ യെരൂശലേമിലേക്കു താമസം മാറ്റിയ ലേവ്യർ ആകെ 284 പേർ ആയിരുന്നു.

19യെരൂശലേമിലേക്കു താമസം മാറ്റിയ വാതിൽകാവൽക്കാർ ഇവരാകുന്നു: അക്കൂബും തൽമോനും അവരുടെ 172 സഹോദരന്മാരും. അവർ നഗരത്തിന്റെ വാതിലുകൾ കാത്തുസൂക്ഷിച്ചു പോന്നു.

20മറ്റ് യിസ്രായേൽജനങ്ങളും പുരോഹിതരും ലേവ്യരും യെഹൂദയിലെ എല്ലാ പട്ടണങ്ങളിലുമായി അവനവന്റെ പൂർവ്വികന്മാരുടെ സ്വന്തം സ്ഥലങ്ങളിൽ പാർത്തു. 21ദൈവാലയജോലിക്കാർ ഓഫേൽ കുന്നിന്മേൽ പാർത്തു. സീഹയും. ഗിശ്പയും ദൈവാലയജോലിക്കാർക്ക് പ്രമാണികളായിരുന്നു.

22യെരൂശലേമിലെ ലേവ്യരുടെ പ്രമാണി ഉസ്സിയായിരുന്നു. ബാനിയുടെ മകനായിരുന്നു അയാൾ. (മീഖയുടെ മകനായ മത്ഥന്യാവിന്റെ മകനായ ഹശബ്യാവിന്റെ മകനായിരുന്നു ബാനി.) ആസാഫിന്റെ പിൻഗാമികളായിരുന്നു ഉസ്സി. ആസാഫിന്റെ പിൻഗാമികൾ ദൈവത്തിന്റെ ആലയത്തിലെ ശുശ്രൂഷയ്ക്കു നിയോഗിക്കപ്പെട്ട പാട്ടുകാരായിരുന്നു. 23പാട്ടുകാർ രാജാവിന്റെ കല്പനകളനുസരിച്ചു. നിത്യേന എന്തുചെയ്യണമെന്ന് രാജാവിന്റെ ആ കല്പനകൾ അവരോടാവശ്യപ്പെട്ടു. 24(യെഹൂദയുടെ മകനായ സേരഹിന്റെ പിൻഗാമികളിലൊരുവനായ മെശേസബേലിന്റെ മകനായിരുന്നു പെഥഹ്യാവ്.) പെഥഹ്യാവാണ് രാജാവിന്റെ കല്പനകൾ ജനങ്ങളെ അറിയിച്ചിരുന്നത്.

25യെഹൂദയിലെ ജനങ്ങൾ കിര്യത്ത്-അർബയിലും അതിനു ചുറ്റുമുള്ള ഗ്രാമങ്ങളിലും

ദീബോനിലും അതിനുചുറ്റുമുള്ള ഗ്രാമങ്ങളിലും
യെക്കബ്സയേലിലും അതിനുചുറ്റുമുള്ള ഗ്രാമ
ങ്ങളിലും 26-27യേശുവയിലും മോലാദയിലും
ബേത്ത്-പേലെതിലും ഹസർ-ശൂവാലിലും
ബേർ-ശേബയിലും അതിനുചുറ്റുമുള്ള ഗ്രാമങ്ങ
ളിലും 28സിക്ലാഗിലും മെഖോനയിലും അതിനു
ചുറ്റുമുള്ള ഗ്രാമങ്ങളിലും 29-30ഏൻ-രിമ്മോ
നിലും സോരയിലും യാർമൂത്തിലും സനോഹ
യിലും അദുല്ലാമിലും അതിനുചുറ്റുമുള്ള ഗ്രാമ
ങ്ങളിലും ലാഖീശിലും അതിനുചുറ്റുമുള്ള വയ
ലുകളിലും അസേക്കയിലും അതിനുചുറ്റുമുള്ള
ഗ്രാമങ്ങളിലുമായി പാർത്തു. അങ്ങനെ ബേർ-
ശേബ മുതൽ ഹിന്നോംതാഴ്വരവരെയുള്ള
സ്ഥലത്ത് യെഹൂദയിലെ ജനങ്ങൾ പാർക്കുന്നു
ണ്ടായിരുന്നു.

31ഗേബയിൽനിന്നുള്ള ബെന്യമീൻകുടുംബ
ത്തിലെ പിൻഗാമികൾ മിക്മാശിലും അയ്യയി
ലും ബേഥേലിലും അതിനു ചുറ്റുമുള്ള ഗ്രാമങ്ങ
ളിലും 32-33അനാഥോത്തിലും നോബിലും അന
ന്യാവിലും ഹാസോരിലും രാമയിലും ഗിത്ഥാ
യീമിലും 34ഹാദീദിലും സെബോയീമിലും
നെബല്ലാത്തിലും 35ലോദിലും ഓനോവിലും
ശില്പികളുടെ താഴ്വരയിലും പാർത്തു. 36ലേവ്യ
രുടെ കുടുംബത്തിൽപ്പെട്ട ചിലകൂട്ടക്കാർ ബെ
ന്യാമീന്റെ ദേശത്തിലേക്കു മാറിത്താമസിച്ചു.

### പുരോഹിതരും ലേവ്യരും

12 ശെയൽതീയേലിന്റെ മകനായ സെരു
ബ്ബാബേലിന്റെയും യേശുവയുടെയും
കൂടെ യെഹൂദയിലേക്കു തിരിച്ചുവന്ന പുരോ
ഹിതരും ലേവ്യരും ഇവരാകുന്നു: സെരായാവ്,
യിരെമ്യാവ്, എസ്രാ, 2അമര്യാവ്, മല്ലൂക്,
ഹത്തൂശ്, 3ശെഖന്യാവ്, രെഹൂം, മെരേമോത്ത്
4ഇദ്ദോ, ഗിന്നെഥോയി, അബീയ്യാവ്, 5മീയാ
മീൻ, മയദ്യാവ്, ബിൽഗാ, 6ശെമയ്യാവ്, യോയാ
രീബ്, യെദായാബ്, 7സല്ലൂ, ആമോക്, ഹിൽക്കീ
യാവ്, യെദായാവ്. ഇവർ യേശുവയുടെ കാല
ത്ത് പുരോഹിതരുടെയും അവരുടെ ബന്ധുക്ക
ളുടെയും തലവന്മാർ ആയിരുന്നു.

8ലേവ്യർ ഇവരായിരുന്നു: യേശുവ, ബിന്നൂ
വി, കദ്മീയേൽ, ശേരെബ്യാവ്, യെഹൂദാ, മത്ഥ
ന്യാവ്. ദൈവത്തിനുള്ള സ്തോത്രഗാനങ്ങളുടെ
ചുമതല ഇവർക്കും മത്ഥന്യാവിന്റെ ബന്ധുക്ക
ൾക്കുമായിരുന്നു. 9ബക്ബൂക്ക്യാവും ഉന്നോവും
ഈ ലേവ്യരുടെ ബന്ധുക്കളായിരുന്നു. ശുശ്രൂഷ
കളിൽ ഈ രണ്ടുപേരും ലേവ്യരുടെ എതിർ
വശത്തുനിന്നു. 10യേശുവ യോയാക്കീമിന്റെ
പിതാവായിരുന്നു. യോയാക്കീം എല്യാശീബി
ന്റെ പിതാവായിരുന്നു. എല്യാശീബ് യോയാ
ദയുടെ പിതാവായിരുന്നു. 11യോയാദാ യോനാ
ഥാന്റെ പിതാവായിരുന്നു. യോനാഥാൻ യദ്ദൂ
വയുടെ പിതാവായിരുന്നു.

12യോയാക്കീമിന്റെ കാലത്ത് പുരോഹിതകു
ടുംബങ്ങളുടെ തലവന്മാർ ഇവരായിരുന്നു:
സെറായാകുലത്തിന് മെരായ്യാവ്.
യിരെമ്യാകുലത്തിന് ഹനന്യാവ്.
13 എസ്രാകുലത്തിന് മെശുല്ലാം.
അമര്യാകുലത്തിന് യെഹോഹാനാൻ.
14 മല്ലൂക്കുകുലത്തിന് യോനാഥാൻ.
ശെബന്യാ കുലത്തിന് യോസേഫ്.
15 ഹാരീംകുലത്തിന് അദ്നാ.
മെരായോത്തുകുലത്തിന് ഹെൽക്കായി.
16 ഇദ്ദോകുലത്തിന് സെഖര്യാവ്.
ഗിന്നെഥോൻകുലത്തിന് മെശുല്ലാം.
17 അബീയാകുലത്തിന് സിക്രി.
മിന്യാമീൻകുലത്തിനും മോവാദ്യ കുല
ത്തിനും പിൽതായി.
18 ബിൽഗാകുലത്തിന് ശമ്മൂവ.
ശെമയ്യാകുലത്തിന് യെഹോനാഥാൻ.
19 യോയാരീബുകുലത്തിന് മഥെനായി.
യെദായാകുലത്തിന് ഉസ്സി.
20 സല്ലായികുലത്തിന് കല്ലായി.
ആമോകുകുലത്തിന് ഏബെർ.
21 ഹിൽക്കീയാവുകുലത്തിന് ഹശബ്യാവ്.
യെദായാകുലത്തിന് നെഥനയേൽ.

22എല്യാശീബും യോയാദായും യോഹാനാ
നും യദ്ദൂവയും ജീവിച്ചകാലങ്ങളിലുള്ള ലേവ്യ
രുടെയും പുരോഹിതരുടെയും കുടുംബനേതാ
ക്കന്മാരുടെ പേരുകൾ എഴുതിവച്ചതു പാർസി
രാജാവായ ദാര്യാവേശിന്റെ ഭരണകാലത്താ
യിരുന്നു. 23ലേവ്യകുടുംബത്തിന്റെ പിൻഗാമി
കളിലെ കുടുംബനേതാക്കന്മാർ എല്യാശീബി
ന്റെ മകൻ യോഹാനാന്റെ കാലംവരെ
ആരൊക്കെയെന്ന് ദിനവൃത്താന്തപുസ്തക
ത്തിൽ എഴുതിയിട്ടുണ്ട്. 24ഹശബ്യാവും ശേരെ
ബ്യാവും കദ്മീയേലിന്റെ മകൻ യേശുവയും
അവരുടെ സഹോദരന്മാരും ആയിരുന്നു ലേവ്യ
രുടെ കുടുംബനേതാക്കന്മാർ. ദൈവപുരുഷ
നായ ദാവീദിന്റെ കല്പനപ്രകാരം അവരും
സഹോദരന്മാരും അന്യോന്യം എതിർവശങ്ങ
ളിൽ നിന്നുകൊണ്ട് പ്രതിവചനരൂപത്തിലാണ്
ദൈവത്തിനു സ്തുതിയും സ്തോത്രവും പാടി
പ്പോന്നത്.

25വാതിലുകൾക്കു തൊട്ടടുത്തുള്ള കലവറക
ൾക്കു കാവൽ നിന്നവർ ഇവരാകുന്നു: മത്ഥ
ന്യാവ്, ബക്ബൂക്ക്യാവ്, ഓബദ്യാവ്, മെശുല്ലാം,
തൽമോൻ, അക്കൂബ്. 26അവർ യോസാദാക്കി
ന്റെ മകനായ യേശുവയുടെ മകനായ യോയാ
ക്കീമിന്റെ കാലത്തും ദേശവാഴിയായ നെഹെ
മ്യാവിന്റെ കാലത്തും ശാസ്ത്രിയും പുരോഹി
തനുമായ എസ്രായുടെ കാലത്തും ആ കലവറ
സൂക്ഷിപ്പുകാരായി സേവിച്ചു.

### യെരൂശലേമിലെ മതിലിന്റെ സമർപ്പണം

27യെരൂശലേമിലെ മതിൽ ജനങ്ങൾ സമർ
പ്പിച്ചു. സമർപ്പണം ആഘോഷിക്കുന്നതിലേ
ക്കായി ലേവ്യരെ മുഴുവൻ അവർ വസിച്ചു
പോന്ന പട്ടണങ്ങളിൽനിന്ന് ജനങ്ങൾ യെരൂശ
ലേമിലേക്കു വരുത്തി. കൈത്താളങ്ങളും കിന്നര
ങ്ങളും വീണകളും വായിച്ചുകൊണ്ട് മഹത്വമു
ള്ള ദൈവത്തിനു സ്തുതിഗീതങ്ങൾ പാടുവാ
നാണ് അവർ വന്നത്.

28-29അങ്ങനെ യെരൂശലേമിനു ചുറ്റുമുള്ള പട്ട
ണങ്ങളിലെ എല്ലാ പാട്ടുകാരും യെരൂശലേമി
ലെത്തി. നെതോഫാത്തിൽനിന്നും ബേത്ത്-
ഗിൽഗാലിൽനിന്നും ഗേബയിൽനിന്നും അസ്
മാവെത്തിൽനിന്നും അവർ വന്നു. യെരൂശലേ
മിനുചുറ്റും താമസിച്ചിടത്തെല്ലാം പാട്ടുകാർ
സ്വന്തം ചെറുപട്ടണങ്ങൾ പണിതിരുന്നു.

30പുരോഹിതരും ലേവ്യരും ആദ്യം തങ്ങളെത്ത
ന്നെയും പിന്നെ യെരൂശലേമിലെ ജനങ്ങളെ
യും വാതിലുകളെയും മതിലിനെയും ആചാര
പ്രകാരം ശുദ്ധീകരിച്ചു.

31യെഹൂദയിലെ പ്രഭുക്കളോടു മതിലിന്റെ
മുകളിൽ കയറിനിൽക്കാൻ ഞാൻ ആവശ്യ
പ്പെട്ടു. ദൈവത്തിനു സ്തോത്രം പാടുന്നതി
നായി രണ്ടു വലിയ ഗായകസംഘങ്ങളെ ഞാൻ

തെരഞ്ഞെടുത്തു. അതിലൊരു സംഘം മതിലി
ന്നുമുകളിൽ വലത്തുഭാഗത്ത് കുപ്പവാതിലിനു
നേരെ കയറിപ്പോകാനുള്ളതായിരുന്നു. 32ഹോ
ശയ്യാവും യെഹൂദയിലെ നേതാക്കളിൽ പകു
തിപ്പേരും ആ ഗായകരെ അനുഗമിച്ചു. 33അസ
ര്യാവും എസ്രയും മെശുല്ലാമും 34യെഹൂദയും
ബെന്യാമീനും ശെമയ്യാവും യിരെമ്യാവും
കാഹളങ്ങളെടുത്തുകൊണ്ടു 35ചില പുരോഹി
തരും സെഖര്യാവും മതിലുവരെയും അവരെ
അനുഗമിച്ചു. (ആസാഫിന്റെ മകനായ സക്കൂ
രിന്റെ മകനായ മീഖായാവിന്റെ മകനായ
മത്ഥന്യാവിന്റെ മകനായ ശെമയ്യാവിന്റെ മക
നായ യോനാഥാന്റെ മകനായിരുന്നു സെഖ
ര്യാവ്.) 36ദൈവമനുഷ്യനായ ദാവീദ് ഉണ്ടാ
ക്കിയ വാദ്യോപകരണങ്ങൾ എടുത്തുകൊണ്ട്
ആസാഫിന്റെ സഹോദരന്മാരായ ശെമയ്യാ
വും അസരയേലും മീലലായിയും ഗീലലായി
യും മായായിയും നെഥനയേലും യെഹൂദയും
ഹനാനിയും കൂടി അവരെ അനുഗമിച്ചു. നിയ
മജ്ഞനായ എസ്രാ ജനങ്ങളുടെ സംഘത്തെ
മതിലിന്റെ സമർപ്പണത്തിനായി നയിച്ചു.
37അവർ ജലധാരാക്കവാടംകടന്ന് ദാവീദിന്റെ
നഗരംവരെയുള്ള പടികൾ കയറി മതിലിന്റെ
മുകളിൽക്കൂടി ദാവീദിന്റെ അരമനയ്ക്കപ്പു
റമുള്ള നീർവാതിലിനുനേരെ നടന്നു. നഗരഭി
ത്തിക്കു മുകളിലായിരുന്നു അവർ. ദാവീദിന്റെ
അരമനയ്ക്കപ്പുറത്തായി നീർവാതിൽവരെ
അവർ ചെന്നു.

38രണ്ടാമത്തെ ഗായകസംഘം ഇടത്ത്, എതിർ
വശത്തേക്കു നടന്നു. അവർ മതിലിനുമുകളിൽ
കയറുമ്പോൾ ഞാനും ജനങ്ങളിൽ പകുതി
പ്പേരും ഒപ്പം ചെന്നു. അവർ ചൂളഗോപുരം
കടന്ന് വിശാലമതിൽവരെയും ചെന്നു.
39പിന്നെ എഫ്രയീംവാതിലും പഴയവാതിലും
മീൻവാതിലും ഹനനേലിന്റെ ഗോപുരവും
ശതഗോപുരവും കടന്ന് ആട്ടുവാതിൽവരെ
ചെന്നു. ഒടുവിൽ കാവൽവാതിൽക്കൽ എത്തി
നിന്നു. 40അതിനുശേഷം രണ്ടു ഗായകസംഘങ്ങ
ളും ദൈവത്തിന്റെ ആലയത്തിന്റെ അകത്തു
കടന്ന് അതതിന്റെ സ്ഥാനത്തുനിന്നു. ഞാൻ
എന്റെ സ്ഥാനത്തു നിന്നു. ഉദ്യോഗസ്ഥരിൽ
പകുതി ആലയത്തിൽ അവരുടെ സ്ഥലങ്ങ
ളിലും നിന്നു. 41കാഹളങ്ങൾ എടുത്തുകൊണ്ട്
പുരോഹിതരായ എല്യാക്കീമും മയസേയാവും
മിന്യാമീനും മീഖായാവും എല്യോവേനായി
യും സെഖര്യാവും ഹനന്യാവും അവർക്കു
പുറമെ പുരോഹിതർ തന്നെയായ 42മയസേയാ
വും ശെമയ്യാവും എലെയാസരും ഉസ്സിയും യെ
ഹോഹാനാനും മൽക്കീയാവും ഏലാമും ഏസെ
റുംകൂടി ആലയത്തിൽ അവരവരുടെ സ്ഥാന
ങ്ങളിൽ നിന്നു.

പിന്നെ യിസ്രഹ്യാവിന്റെ നേതൃത്വത്തിൽ
രണ്ടു ഗായകസംഘങ്ങളും പാടിത്തുടങ്ങി. 43ആ
വിശേഷദിവസം പുരോഹിതർ പല ബലിക
ളും അർപ്പിച്ചു. എല്ലാവരും വളരെ സന്തോഷി
ച്ചു. ദൈവം എല്ലാവരെയും വളരെ സന്തോ
ഷിപ്പിച്ചിരുന്നു. സ്ത്രീകളും കുട്ടികളുംകൂടി
അത്യധികം ആഹ്ളാദിച്ചിരുന്നു. യെരൂശലേമിൽ
നിന്നുയർന്ന സന്തോഷാരവം ദൂരെയുള്ളവർക്കു
പോലും കേൾക്കാമായിരുന്നു.

44കലവറകളുടെ മേൽനോട്ടക്കാരെ അന്നേ
ദിവസം നിശ്ചയിച്ചിരുന്നു. ജനങ്ങൾ കൊണ്ടു
വന്ന കന്നിഫലങ്ങളും പത്തിലൊന്നു വിളവും
മേൽനോട്ടക്കാർ വാങ്ങി കലവറകളിൽ സൂക്ഷി
ച്ചു. വേലയെടുത്തു നിന്ന പുരോഹിതരോടും
ലേവ്യരോടും വളരെ സന്തോഷം തോന്നിയ
യെഹൂദർ കലവറയിലേക്ക് ഒട്ടനവധി വസ്തു
ക്കൾ കൊണ്ടുവന്നു. 45പുരോഹിതരും ലേവ്യരും
ദൈവത്തിന്റെ വേല ചെയ്യുകയായിരുന്നുവ
ല്ലോ. അവർ ജനങ്ങളെ ശുദ്ധീകരിക്കാനുള്ള
ആചാരങ്ങളും, പാട്ടുകാരും വാതിൽ കാവൽക്കാ
രും അവരവരുടെ ജോലികളും, ദാവീദും ശലോ
മോനും കല്പിച്ചിരുന്നതുപോലെ ചെയ്തു.
46(പണ്ടു ദാവീദിന്റെകാലത്ത് തലവനായിരു
ന്നു ആസാഫ്. ദൈവത്തിനു നന്ദിയും സ്തു
തിയും അർപ്പിക്കുന്ന കുറെപാട്ടുകൾ അവനു
ണ്ടായിരുന്നു.)

47എല്ലാ യിസ്രായേലുകാരും സെരുബ്ബാബേ
ലിന്റെയും നെഹെമ്യാവിന്റെയും കാലത്ത്
എല്ലാദിവസവും പാട്ടുകാർക്കും വാതിൽകാവ
ൽക്കാർക്കും വേണ്ട ഉപജീവനം കൊടുത്തിരുന്നു.
മറ്റു ലേവ്യർക്കുവേണ്ട പണവും അവർ നീക്കി
വെച്ചു. ലേവ്യരാകട്ടെ അങ്ങനെ കിട്ടിയപണം
അഹരോന്റെ (പുരോഹിതരുടെ) പിൻഗാമി
കൾക്കായി നീക്കിവെച്ചു.

## നെഹെമ്യാവിന്റെ അന്ത്യകല്പനകൾ

13 അന്നേദിവസം മോശെയുടെ പുസ്തകം
എല്ലാവരും കേൾക്കെ ഉറക്കെ വായിച്ചു.
അതിൽ ഈ ന്യായപ്രമാണം എഴുതിയിരിക്കു
ന്നതായി അവർ കണ്ടു: ദൈവത്തിന്റെ സഭ
യിൽ അമ്മോന്യനോ മോവാബ്യനോ ആയ
ഒരുത്തനെപ്പോലും പ്രവേശിപ്പിക്കരുത്. 2അവർ
യിസ്രായേലുകാർക്ക് ആഹാരവും വെള്ളവും
കൊടുക്കാതിരുന്നതും യിസ്രായേലുകാരെ ശപി
ക്കേണ്ടതിനു ബിലെയാമിനെ കൂലി കൊടുത്ത
തുമായിരുന്നു അങ്ങനെ എഴുതാൻ കാരണം.
എങ്കിലും നമ്മുടെ ദൈവം ആ ശാപത്തെ ഒരനു
ഗ്രഹമാക്കി മാറ്റി നമുക്കു തന്നു. 3ഈ ന്യായപ്ര
മാണം കേട്ട യിസ്രായേലുകാർ അത് അനുസരി
ക്കുകയും അന്യദേശക്കാരുടെ പിൻഗാമികളിൽ
നിന്ന് സ്വയം അകന്നു നിൽക്കുകയും ചെയ്തു.

4-5എന്നാൽ ഇതു സംഭവിക്കുന്നതിനു മുമ്പു
തന്നെ ദൈവത്തിന്റെ ആലയത്തിലെ കലവറ
കളുടെ മേൽനോട്ടക്കാരനായ എല്യാശീബു
പുരോഹിതൻ ആലയത്തിലെ ഒരു അറ തന്റെ
അടുത്ത സുഹൃത്തായിരുന്ന തോബീയാവിനു
കൊടുത്തുപോയിരുന്നു. ധാന്യബലികളും കു
ന്തുരുക്കവും ആലയത്തിന്റെ പാത്രങ്ങളും മറ്റ്
ഉപകരണങ്ങളും സൂക്ഷിച്ചത് ആ അറയിലായി
രുന്നു. ലേവ്യർക്കും പാട്ടുകാർക്കും വാതിൽകാവ
ൽക്കാർക്കും വേണ്ടിയുള്ള പത്തിലൊന്നു ധാന്യ
വും പുതിയ വീഞ്ഞും എണ്ണയും പുരോഹിതർ
ക്കുകിട്ടിയ ദാനവസ്തുക്കളും സൂക്ഷിച്ചതും
അതിലായിരുന്നു.

6ഇതെല്ലാം സംഭവിക്കുന്നകാലത്ത് ഞാൻ
യെരൂശലേമിൽ ഉണ്ടായിരുന്നില്ല. ഞാൻ
അപ്പോൾ ബാബിലോണിലായിരുന്നു. അർത്ഥ
ഹ്ശഷ്ടാ ബാബിലോണിൽ രാജാവായതി
ന്റെ മുപ്പത്തിരണ്ടാം വർഷത്തിൽ ഞാൻ ബാ
ബിലോണിലേക്കു മടങ്ങിപ്പോയിരുന്നു.
പിന്നീട് യെരൂശലേമിലേക്കു തിരിച്ചുപോകാൻ
ഞാൻ രാജാവിന്റെ സമ്മതം വാങ്ങി. 7യെരൂശ
ലേമിൽ തിരിച്ചെത്തിയപ്പോൾ എല്യാശീബ്
ചെയ്ത ദ്രോഹം ഞാൻ അറിഞ്ഞു. അവൻ
നമ്മുടെ ദൈവത്തിന്റെ ആലയത്തിൽ തോ
ബീയാവിന് ഒരു അറ കൊടുത്തിരിക്കുന്നു!
8കോപം വന്ന് ഞാൻ തോബീയാവിന്റെ സാധ

നങ്ങളെല്ലാം അറയിൽനിന്നു പുറത്തേക്കെറി
ഞ്ഞു. **9**പിന്നെ അറകൾ വൃത്തിയാക്കി ശുദ്ധീക
രിക്കുവാൻ കല്പിച്ചു. ശുദ്ധീകരിച്ചതിനുശേഷം
ആലയത്തിലെ പാത്രങ്ങളും മറ്റു വസ്തുക്കളും
ധാന്യബലികളും കുന്തിരിക്കവും ഞാൻ അറക
ളിൽ തിരിച്ചുവച്ചു.

**10**അപ്പോൾ ജനങ്ങൾ ലേവ്യർക്കു കൊടുക്കാ
നുള്ള ഭാഗം കൊടുത്തിട്ടില്ലെന്നും ആയതിനാൽ
ലേവ്യരും പാട്ടുകാരും അവരവരുടെ വയലുക
ളിൽ ജോലിക്കു തിരിച്ചു പോയിരിക്കയാണെ
ന്നും ഞാൻ അറിഞ്ഞു. **11**അതിനു ഞാൻ പ്രമാ
ണികളെ വിളിച്ചു ശാസിച്ചു. “ദൈവത്തിൻെറ
ആലയത്തിൻെറ കാര്യങ്ങൾ ശ്രദ്ധിക്കാതിരുന്ന
തെന്ത്?” എന്നു ഞാൻ അവരോടു ചോദിച്ചു.
പിന്നെ സകല ലേവ്യരെയും വിളിച്ചുകൂട്ടി
അവരോടു ആലയത്തിൽ അവരവരുടെ സ്ഥാന
ത്തും ജോലിയിലും തിരിച്ചുചെല്ലാൻ ഞാൻ
പറഞ്ഞു. **12**അതിനുശേഷം യെഹൂദയിലെ
സകലജനങ്ങളും പത്തിലൊന്നു ധാന്യവും
പുതിയ വീഞ്ഞും എണ്ണയും ആലയത്തിലേക്കു
കൊണ്ടുവരികയും അതെല്ലാം കലവറകളിൽ
ഇടുകയും ചെയ്തു.

**13**ഞാൻ ശേലെമ്യാവു പുരോഹിതനെയും
നിയമജ്ഞനായ സാദോക്കിനെയും പെദായാ
വ് എന്ന ലേവ്യനെയും കലവറകളുടെ മേൽ
നോട്ടക്കാരായും മത്ഥന്യാവിൻെറ മകനായ
സക്കൂരിൻെറ മകൻ ഹാനാനെ അവർക്കു സഹാ
യിയായും വെച്ചു. ഇവരെ ആശ്രയിക്കാമെന്ന്
എനിക്കറിയാമായിരുന്നു. സംഭരിച്ചത് തങ്ങളു
ടെ ബന്ധുക്കൾക്കു കൊടുക്കലായിരുന്നു അവ
രുടെ ഉത്തരവാദിത്വം.

**14**ദൈവമേ, ഞാൻ ചെയ്ത ഈ കാര്യങ്ങളെ
ച്ചൊല്ലി എന്നെ ഓർക്കേണമെ. എൻെറ ദൈവ
ത്തിൻെറ ആലയത്തിനും അതിലെ വേലകൾ
ക്കുംവേണ്ടി ഞാൻ വിശ്വാസപൂർവ്വം ചെയ്ത
കാര്യങ്ങളൊന്നും മറക്കരുതേ.

**15**ആ കാലത്ത് യെഹൂദയിലെജനങ്ങൾ ശബ്ബ
ത്തുനാളിൽ വീഞ്ഞുണ്ടാക്കാൻവേണ്ടി മുന്തി
രി ഞെക്കുന്നതും ധാന്യം കൊണ്ടുവന്നു കഴുത
പ്പുറത്ത് കയറ്റുന്നതും മുന്തിരിയും അത്തിപ്പ
ഴവും മറ്റു പലതരം സാധനങ്ങളും യെരൂശലേമി
ലേക്കു കൊണ്ടുവരുന്നതും ഞാൻ കണ്ടു. അതി
നാൽ ശബ്ബത്തുനാളിൽ ഇതൊന്നും ചെയ്യരുതെ
ന്നും ഭക്ഷണസാധനങ്ങൾ വിൽക്കരുതെന്നും
ഞാൻ അവരെ താക്കീതു ചെയ്തു.

**16**ടൈർപട്ടണക്കാരായ ചിലർ അക്കാലത്ത്
യെരൂശലേമിൽ പാർത്തിരുന്നു. ശബ്ബത്തുനാ
ളിൽ അവർ മത്സ്യവും മറ്റു പല വസ്തുക്കളും
യെരൂശലേമിൽ കൊണ്ടുവന്ന് വില്പന നടത്തു
മായിരുന്നു. യെഹൂദന്മാർ അത് വാങ്ങിയുമി
രുന്നു. **17**യെഹൂദയിലെ പ്രമാണിമാരെ വിളിച്ചു
ഞാൻ പറഞ്ഞു, “നിങ്ങൾ ചെയ്യുന്നതു വലിയ
ദ്രോഹമാണ്. മറ്റേതുനാളുംപോലെയുള്ളൂ ശബ്ബ
ത്തുനാളും എന്നുവരുത്തി നിങ്ങൾ ശബ്ബത്തി
നെ നശിപ്പിക്കുകയാണ്. **18**ഇതുപോലെ നിങ്ങ
ളുടെ പൂർവ്വികർ ചെയ്തതിനാണ് ദൈവം
നമ്മുടെമേലും ഈ നഗരത്തിനുമേലും എല്ലാ
കഷ്ടപ്പാടുകളും നാശവും വരുത്തിയതെന്ന്
നിങ്ങൾക്ക് അറിവുള്ളതാണ്. ഇപ്പോൾ നിങ്ങളും
അതുതന്നെ ചെയ്യുന്നു. യിസ്രായേലിന് കൂടു
തൽ ആപത്തുകൾ സംഭവിക്കും. കാരണം ശബ്ബ
ത്തുനാളിന് ഒരു പ്രാധാന്യവുമില്ലെന്നു വരുത്തി
ക്കൊണ്ട് നിങ്ങൾ അതിനെ നശിപ്പിക്കുക
യാണ്.”

**19**പിന്നെ ഇതാണു ഞാൻ ചെയ്തത്. എല്ലാ
വെള്ളിയാഴ്ചയും സന്ധ്യയ്ക്കുമുമ്പ് യെരൂശ
ലേമിലെ വാതിലുകൾ അടച്ചു താഴിടണ
മെന്നും ശബ്ബത്തുനാൾ കഴിഞ്ഞേ അവ തുറക്കാ
വൂ എന്നും വാതിൽ കാവൽക്കാരോടു ഞാൻ
കല്പിച്ചു. ശബ്ബത്തുനാളിൽ ഒരൊറ്റത്തലച്ചുമടും
യെരൂശലേമിലേക്കു കടത്തിവിടരുതെന്നു ചട്ടം
കെട്ടി എൻെറ സ്വന്തം ആളുകളിൽ ചിലരെ
വാതിലുകൾക്കു പാറാവും നിർത്തി.

**20**ഇതുകാരണം കച്ചവടക്കാർക്ക് ഒന്നോ
രണ്ടോ പ്രാവശ്യം യെരൂശലേമിനു വെളിയിൽ
രാത്രിയിൽ വസിക്കേണ്ടിവന്നിരുന്നു. **21**“മേലിൽ
മതിലിനു മുമ്പിൽ രാത്രിയിൽ വസിക്കരുത്.
ഈ താക്കീതു തെറ്റിച്ചാൽ നിങ്ങളെ ഞാൻ
തടവിൽപിടിക്കും” എന്നു ഞാൻ അവരെ
താക്കീതു ചെയ്തു. അതിനുശേഷം ശബ്ബത്തു
നാളിൽ കച്ചവടത്തിനായി അവർ വരാതായി.

**22**പിന്നെ, സ്വയം ശുദ്ധീകരിച്ചതിനുശേഷം
മാത്രമെ വാതിൽകാവലിനു പോകാവൂ എന്ന്
ലേവ്യരോടു ഞാൻ കല്പിച്ചു. അങ്ങനെ ചെയ്
തതു ശബ്ബത്തുനാളിനെ ഒരു വിശുദ്ധദിനമായി
നിലനിർത്താൻ വേണ്ടി ആയിരുന്നു.

ദൈവമേ, ഇതെല്ലാം ചെയ്തതിന് എന്നെ
സദയം ഓർക്കേണമേ. എന്നിൽ ദയയും നിൻെറ
അളവറ്റ സ്നേഹവും ചൊരിയണമെ!

**23**ആ കാലത്ത് യെഹൂദരിൽ ചിലർ അസ്
തോദ്, അമ്മോൻ, മോവാബ് എന്നീ ദേശക്കാ
രായ സ്ത്രീകളെ വിവാഹം ചെയ്തതായി
ഞാൻ അറിഞ്ഞു. **24**അതിലുണ്ടായ കുട്ടികളിൽ
പാതിപ്പേർക്ക് യെഹൂദഭാഷ വശമില്ലായിരുന്നു.
അവർ അസ്തോദിലെയോ അമ്മോനിലെയോ
മോവാബിലെയോ ഭാഷ സംസാരിച്ചു. **25**അവർ
ചെയ്തതു തെറ്റാണെന്നു പറഞ്ഞ് ഞാൻ
അവരെ ശകാരിച്ചു. അവരിൽ ചിലരെ ഞാൻ
അടിക്കുകയും അവരുടെ മുടി പറിച്ചെടുക്കുക
യും ചെയ്തു. ദൈവനാമത്തിൽ സത്യം
ചെയ്യാൻ ഞാനവരെ നിർബന്ധിച്ചു. എന്നിട്ട്
അവരോടു പറഞ്ഞു, “പുറംദേശക്കാരുടെ പെ
ൺമക്കളെ ഒരു കാരണവശാലും നിങ്ങൾ വിവാ
ഹം ചെയ്യരുത്. നിങ്ങളുടെ പുത്രന്മാരെ വിവാ
ഹം ചെയ്യാൻ അവരുടെ പെൺമക്കളെ അനു
വദിക്കരുത്. അവരുടെ ആൺമക്കളെ വിവാഹം
ചെയ്യാൻ നിങ്ങളുടെ പുത്രിമാരെ അനുവദിക്ക
രുത്. **26**ഇത്തരം വിവാഹങ്ങളാണ് ശലോമോനെ
ക്കൊണ്ടു പാപം ചെയ്യിച്ചതെന്ന് നിങ്ങൾക്കും
അറിവുള്ളതാണ്. ഇത്രയധികം രാഷ്ട്രങ്ങളുടെ
ഇടയിൽ അവനെപ്പോലെ മഹാനായ വേറൊരു
രാജാവുണ്ടായിരുന്നില്ല. ദൈവം ശലോമോനെ
സ്നേഹിച്ചു. ദൈവം ശലോമോനെ യിസ്രാ
യേൽരാഷ്ട്രത്തിൻെറ മുഴുവൻ രാജാവാക്കു
കയും ചെയ്തു. ആ ശലോമോനുപോലും അന്യ
ദേശക്കാരികൾ കാരണം പാപം ചെയ്യേണ്ടി
വന്നു. **27**ഇപ്പോൾ നിങ്ങളും ആ മഹാപാപം
ചെയ്യുകയാണെന്ന് ഞങ്ങൾ കേൾക്കുന്നു.
അന്യദേശക്കാരികളെ വിവാഹം ചെയ്യുന്ന നി
ങ്ങൾ ദൈവത്തോടു സത്യമുള്ളവരല്ല.” **28**മഹാ
പുരോഹിതനായ എല്യാശീബിൻെറ മകനായി
രുന്നു യോയാദ. യോയാദയുടെ പുത്രന്മാരിൽ
ഒരുത്തൻ ഹോരോൻകാരനായ സൻബല്ലത്തി
ൻെറ ജാമാതാവായിരുന്നു. അവനെ ഞാൻ ഇവി
ടെനിന്ന് ഓടിച്ചുകളഞ്ഞു.

**29**എൻെറ ദൈവമേ, അവരെ ശിക്ഷിക്കേ
ണമേ. അവർ പൗരോഹിത്യത്തെ മലിനമാക്കി
യിരിക്കുന്നു. അവർ പൗരോഹിത്യത്തെ ഗൗരവ

മായി എടുത്തില്ല. പുരോഹിതരോടും ലേവ്യ
രോടും നീ ഉണ്ടാക്കിയ കരാർ അവർ പാലിച്ചു
മില്ല. 30ആയതിനാൽ പുരോഹിതരെയും ലേവ്യ
രെയും ഞാൻ വൃത്തിയും ശുദ്ധിയും ഉള്ളവ
രാക്കിയിരിക്കുന്നു. മുഴുവൻ അന്യദേശക്കാരെ
യും അവരുടെ ലക്ഷണം കെട്ട പ്രബോധനങ്ങ
ളെയും ഞാൻ നീക്കിക്കളഞ്ഞിരിക്കുന്നു. പുരോ
ഹിതർക്കും ലേവ്യർക്കും അവരുടെ സ്വന്തം
ജോലികളും ഉത്തരവാദിത്വങ്ങളും കൊടുത്തി
രിക്കുന്നു. 31നിശ്ചിതസമയങ്ങളിൽ വിറകും
കന്നിഫലങ്ങളും ജനങ്ങൾ ദാനങ്ങളായി
കൊണ്ടുവരുമെന്ന് ഉറപ്പുവരുത്തിയിരിക്കുന്നു.
എന്റെ ദൈവമേ, ഈ നല്ലകാര്യങ്ങൾ ചെയ്തു
ന്നതിന്റെ പേരിൽ എന്നെ ഓർക്കേണമേ.

# എസ്ഥേർ

### വസ്ഥിരാജ്ഞി രാജാവിനെ ധിക്കരിക്കുന്നു

1 ഇന്ത്യ മുതൽ എത്യോപ്യവരെ 127 സംസ്ഥാ
നങ്ങൾക്ക് അധിപതിയായിരുന്ന അഹശ്വേ
രോശിന്റെ കാലത്ത് സംഭവിച്ചതാണിത്. 2അ
ഹശ്വേരോശ് അപ്പോൾ ശൂശൻരാജധാനിയിലെ
സിംഹാസനത്തിലിരുന്നാണ് ഭരിച്ചിരുന്നത്.
3ഭരണംതുടങ്ങിയതിന്റെ മൂന്നാംവർഷം അഹ
ശ്വേരോശ് തന്റെ കീഴിലുള്ള സകല ഉദ്യോഗ
സ്ഥർക്കും നേതാക്കൾക്കും ഒരു വിരുന്നു നൽകി.
പാർസികളുടെയും മേദ്യരുടെയും സേനാധിപ
ന്മാരും പ്രഭുക്കളും അതിനുണ്ടായിരുന്നു. 4അവ
ന്റെ അധീനതയിലുള്ള അളവറ്റ സമ്പത്തും
രാജധാനിയുടെ അപൂർവസൗന്ദര്യവും അതി
ലെ നിധികളും പ്രദർശിപ്പിച്ചുകൊണ്ടുള്ള ആ
വിരുന്ന് 180 ദിവസം നീണ്ടുനിന്നു. 5അതുക
ഴിഞ്ഞപ്പോൾ അവൻ തലസ്ഥാനനഗരമായ
ശൂശനിലുള്ള സകലരെയും വലിയവനോ
ചെറിയവനോ എന്ന വ്യത്യാസം നോക്കാതെ,
അടക്കിവിളിച്ച് കൊട്ടാരത്തിനകത്തുള്ള നന്നാ
യി അലങ്കരിച്ച ഉദ്യാനത്തിൽവെച്ച് ഏഴുദിവ
സം നീണ്ടുനിന്ന വേറൊരു വിരുന്നു നൽകി.
6അതിന് വെള്ളയും നീലയും നിറത്തിലുള്ള
ലിനൻതോരണങ്ങളുണ്ടായിരുന്നു. വെള്ളപ്പട്ടു
കൊണ്ടും രക്തവർണത്തിലുള്ള ലിനൻകൊണ്ടു
മുള്ള ചരടുകൾകെട്ടിയാണ് വെണ്ണക്കൽ തൂണു
കൾക്കിടയിലുള്ള വെള്ളിവളയങ്ങളിൽ തോര
ണങ്ങൾ തൂക്കിയത്. വർണ്ണക്കല്ലും വെണ്ണക്കല്ലും
മുത്തുച്ചിപ്പിയും മറ്റു വിലപിടിച്ച വസ്തുക്കളും
പാകിയ തറയിൽ സ്വർണ്ണത്തിലും വെള്ളിയി
ലും തീർത്ത മഞ്ചങ്ങളുണ്ടായിരുന്നു. 7വീഞ്ഞു
വിളമ്പിയത് ഒന്നിനൊന്നു വ്യത്യസ്തമായ
വിവിധതരം സ്വർണ്ണക്കോപ്പകളിലായിരുന്നു!
ഒരു രാജാവിനു മാത്രം കൊടുക്കുവാൻ കഴി
യുന്നതരത്തിലുള്ള മുന്തിയ വീഞ്ഞിന് ഒരു
ലോപവുമുണ്ടായിരു ന്നില്ല.
8ഓരോരുത്തനും വേണ്ടത്ര നല്ല വീഞ്ഞു കൊ
ടുക്കണമെന്ന് തന്റെ കൊട്ടാരം ചുമതലക്കാര
നോടു രാജാവു കല്പിച്ചിരുന്നതിനാൽ അവർ
രാജാവിനെ അനുസരിച്ചു.
9അതേസമയം അഹശ്വേരോശുരാജാവിന്റെ
കൊട്ടാരത്തിലുള്ള സ്ത്രീകൾക്കുവേണ്ടി വസ്ഥി
രാജ്ഞിയും ഒരു വിരുന്നു നടത്തി. 10-11വിരുന്നി
ന്റെ ഏഴാംദിവസം വീഞ്ഞു കുടിച്ചതു കാരണം
ഉന്മേഷവാനായ രാജാവ് തന്റെ പരിചാരരായ
മെഹൂമാൻ, ബിസ്ഥാ, ഹർബ്ബോനാ, ബിഗ്ദ്ധാ,
അബഗ്ദ്ധാ, സേഥർ, കർക്കസ് എന്നീ ഏഴു
ഷണ്ഡന്മാരെ വിളിച്ചു രാജ്ഞിയെ രാജകിരീടം
അണിയിച്ച് മുമ്പിൽ കൊണ്ടുവരുവാൻ ആ
ജ്ഞാപിച്ചു. മനോഹരിയായ രാജ്ഞിയുടെ
സൗന്ദര്യം ജനങ്ങളുടെയും ഉദ്യോഗസ്ഥരുടെയും
മുന്നിൽ പ്രദർശിപ്പിക്കലായിരുന്നു രാജാവി
ന്റെ ഉദ്ദേശ്യം.
12എന്നാൽ ഷണ്ഡന്മാർ വന്നുണർത്തിച്ച രാജ
കല്പന അനുസരിക്കാൻ വസ്ഥിരാജ്ഞി വിസ
മ്മതിച്ചു. രാജ്ഞി വരാതിരുന്നപ്പോൾ രാജാവ്
നിലവിട്ടു കോപിക്കുകയും കോപം കൊണ്ടു
ജ്വലിക്കുകയും ചെയ്തു.
13-14നിയമത്തെയും ശിക്ഷയെയുംപറ്റി
രാജാവ് പ്രഗത്ഭരുടെ ഉപദേശം തേടുന്നപതിവ്
അന്നുണ്ടായിരുന്നു. അതിനാൽ അഹശ്വേരോ
ശുരാജാവ് നിയമജ്ഞരായ ജ്ഞാനികളോടു
സംസാരിച്ചു. അവർ രാജാവിനോടു വളരെ
അടുപ്പമുള്ളവരായിരുന്നു. കർശേനാ, ശേഥാർ,
അദ്മാഥാ, തർശീശ്, മേരെസ്, മർസെനാ, മെമൂ
ഖാൻ, എന്നിങ്ങനെയായിരുന്നു അവരുടെ പേ
രുകൾ. പാർസിയിലെയും മേദ്യയിലെയും ഏറ്റ
വും ഉന്നതഉദ്യോഗസ്ഥന്മാരായിരുന്നു അവർ.
രാജാവിനെ കാണുന്നതിനു പ്രത്യേക അവ
കാശം അവർക്കുണ്ടായിരുന്നു. രാജ്യത്തെ ഏറ്റ
വും ഉയർന്നഉദ്യോഗസ്ഥരായിരുന്നു അവർ.
അവരോടു രാജാവുചോദിച്ചു, 15"അഹശ്വേരോ
ശുരാജാവ് ഷണ്ഡന്മാർ മുഖാന്തരം ചൊല്ലി
അയച്ച കല്പന വസ്ഥിരാജ്ഞി ധിക്കരിച്ചിരി
ക്കുന്നു. നിയമപ്രകാരം അവളോടു ചെയ്യേണ്ട
തെന്ത്?"
16അതിന് രാജാവിന്റെയും ഉദ്യോഗസ്ഥരുടെ
യും മുമ്പിൽ മെമൂഖാൻ ഇങ്ങനെപറഞ്ഞു, "വ
സ്ഥിരാജ്ഞി അന്യായം ചെയ്തിരിക്കുന്നത് രാ
ജാവിനോടു മാത്രമല്ല, അഹശ്വേരോശുരാജാ
വിന്റെ സകല സംസ്ഥാനങ്ങളിലുമുള്ള സക
ല പ്രഭുക്കളോടും സകല ജനങ്ങളോടും കൂടിയാ
ണ്. 17വസ്ഥിരാജ്ഞി ചെയ്തകാര്യം മറ്റെല്ലാ
സ്ത്രീകളും കേൾക്കുമെന്നതിനാലാണു ഞാനി
തു പറയുന്നത്. അപ്പോൾ മറ്റു സ്ത്രീകൾ തങ്ങ
ളുടെ ഭർത്താക്കന്മാരെ അനുസരിക്കുന്നതു നിർ
ത്തും. അവർ തങ്ങളുടെ ഭർത്താക്കന്മാരോട്, 'അ
ഹശ്വോരോശുരാജാവ് വസ്ഥിരാജ്ഞിയോട്
തന്റെ മുമ്പിൽ വരാൻ കല്പിച്ചു. പക്ഷെ അവൾ
വരാൻ കൂട്ടാക്കിയില്ല' എന്നു പറയും.
18"രാജ്ഞി ചെയ്തത് എന്തെന്ന് പാർസിക്കാ
രുടെയും മേദ്യക്കാരുടെയും നേതാക്കളുടെ ഭാര്യ
മാർ ഇന്നുകേട്ടു. അവളുടെ പ്രവൃത്തിയുടെ
സ്വാധീനത്തിൽ അവരും അപ്രകാരംതന്നെ
തങ്ങളുടെ ഭർത്താക്കന്മാരായ നേതാക്കളോടും
ചെയ്യും. അങ്ങനെ വളരെയേറെ നിന്ദയും
കോപവും ഉണ്ടാവും.
19"രാജാവിനു സമ്മതമെങ്കിൽ വസ്ഥിരാജ്ഞി
ഇനി ഒരിക്കലും അഹശ്വേരോശു രാജാവിന്റെ
മുമ്പിൽ വന്നുകൂടെന്ന് ഒരുത്തരവ് പുറപ്പെടു
വിക്കുകയും അത് ഒരിക്കലും തെറ്റിച്ചുകൂടെന്ന
നിബന്ധനയോടെ പാർസിയിലെയും മേദ്യയി
ലെയും നിയമങ്ങളിൽ എഴുതിച്ചേർക്കുകയും അ
വളെക്കാൾ നല്ല ഒരുവൾക്ക് രാജ്ഞിപ്പട്ടം കൊടു
ക്കുകയും ചെയ്യാവുന്നതാണ്. 20പ്രശ്നം ഗുരുതര
മായതുകൊണ്ട് രാജാവെടുക്കുന്ന ഏതൊരു നട
പടിയും അദ്ദേഹത്തിന്റെ വിശാലമായരാജ്യ
ത്തെ ജനം മുഴുവൻഅറിയും. അനന്തരം എല്ലാ
ഭർത്താക്കന്മാരും വലിയവർ മുതൽ ചെറിയവർ
വരെ, തങ്ങളുടെ ഭാര്യമാരാൽ ബഹുമാനിക്ക
പ്പെടുകയും ചെയ്യും."

21ഈ ഉപദേശം നന്നെന്ന് രാജാവിനും ഉദ്യോ
ഗസ്ഥപ്രമാണികൾക്കും ബോദ്ധ്യമായി. രാജാവ്
മെമൂഖാൻ ഉപദേശിച്ചതു തന്നെ ചെയ്തു. 22ഏ
തൊരുവന്റെ വീട്ടിലും പുരുഷനായിരിക്കും
കൈകാര്യകർത്താവെന്ന് ഓരോരുത്തന്റെയും
ഭാഷയിൽ പ്രഖ്യാപിക്കുന്ന ഒരു കല്പന സംസ്ഥാ
നങ്ങൾതോറും അതതിന്റെ ഭാഷയിലും ജന
ങ്ങൾതോറും അവരവരുടെ ഭാഷയിലും എഴുതി
രാജ്യത്തെല്ലായിടത്തും രാജാവ് കൊടുത്തയച്ചു.

### എസ്ഥേർ രാജ്ഞിയാക്കപ്പെടുന്നു

2 പിന്നീട് അഹശ്വേരോശുരാജാവിന്റെ കോ
പം ശമിച്ചപ്പോൾ അവൻ വസ്ഥിയെയും
അവളുടെ പ്രവൃത്തിയേയും അവൾ കാരണം
താൻ പുറപ്പെടുവിച്ച കല്പനയേയും പറ്റി ഓർ
ത്തു. 2അപ്പോൾ അവനെ സേവിച്ചു കൊണ്ടുനി
ന്നിരുന്ന ചെറുപ്പക്കാരായ പരിചാരകർ അവ
നോട് ഇങ്ങനെ ഉണർത്തിച്ചു, "രാജാവിനുവേ
ണ്ടി സുന്ദരികളായ യുവകന്യകമാരെ അന്വേ
ഷിച്ചുകണ്ടുപിടിച്ചാലും. 3രാജാവ് തന്റെ രാജ്യ
ത്തെ എല്ലാപ്രവിശ്യകളിലും നേതാക്കളെ തെര
ഞ്ഞെടുക്കട്ടെ. അനന്തരം അവർ സുന്ദരികളായ
എല്ലാ കന്യകമാരെയും ശൂശന്റെ തലസ്ഥാന
ത്തേക്കു കൊണ്ടുവരട്ടെ. അന്ത:പുരത്തിലെ
സ്ത്രീകളോടൊപ്പം അവർ കഴിയണം. അന്ത:പു
രത്തിന്റെ ചുമതലക്കാരനായ, രാജാവിന്റെ
ഷണ്ഡനായ ഹേഗായിയുടെ ചുമതലയിലായി
രിക്കും അവർ. അവരുടെ സൗന്ദര്യപരി ചരണ
ങ്ങൾക്കാവശ്യമായതെല്ലാം അയാൾ ചെയ്തു
കൊടുക്കട്ടെ. 4അവരുടെ ഇടയിൽനിന്ന് രാജാ
വിനു ബോധിക്കുന്നവളെ വസ്ഥിക്കുപകരം
രാജ്ഞിയായി വാഴിക്കാമല്ലോ." ആ നിർദ്ദേശം
രാജാവിനു സമ്മതമായി. ഈ നിർദ്ദേശപ്രകാരം
രാജാവു പ്രവർത്തിക്കുകയും ചെയ്തു.
5ആ സമയത്ത് ശൂശന്റെ തലസ്ഥാനത്ത് ബെ
ന്യാമീന്റെ ഗോത്രത്തിൽപ്പെട്ട കീശിന്റെ മക
നായ ശിമെയിയുടെ മകനായ യായീരിന്റെ
മകൻ മൊർദ്ദെഖായി എന്നൊരുയെഹൂദൻ പാർ
ത്തിരുന്നു. 6ബാബിലോൺരാജാവായ നെബൂഖ
ദ്നേസർ യെരൂശലേമിൽനിന്നു ബലമായി പി
ടിച്ചു തടവുകാരാക്കിയവരുടെ കൂട്ടത്തിൽ മൊർ
ദ്ദെഖായിയും ഉണ്ടായിരുന്നു. യെഹൂദയുടെ രാ
ജാവായ യെഹോയാഖീനും ആ സംഘത്തിലു
ണ്ടായിരുന്നു. 7തന്റെ അമ്മാവന്റെ മകളായ
എസ്ഥേർ എന്നുപേരുള്ള ഹദസ്സയെ അപ്പനും
അമ്മയും ഇല്ലാത്തതിന്റെ പേരിൽ മൊർദ്ദെ
ഖായി എടുത്തുവളർത്തിയിരുന്നു. അവൾ അ
തിസുന്ദരിയും മനോഹരിയും ആയിരുന്നു. 8രാ
ജാവിന്റെ കല്പനകേട്ട് നിരവധി യുവതികൾ
ശൂശന്റെ തലസ്ഥാനനഗരത്തിലേക്കു കൊണ്ടു
വരപ്പെട്ടു. ആ യുവതികൾ ഹേഗായിയുടെ
പരിചരണത്തിലേല്പിക്കപ്പെട്ടു. അവരിലൊരുവ
ളായിരുന്നു എസ്ഥേർ. അവൾ രാജാവിന്റെ
അന്ത:പുരത്തിലേക്കു കൊണ്ടുവരപ്പെടുകയും
ഹേഗായിയുടെ പരിചരണത്തിലേല്പിക്കപ്പെടു
കയും ചെയ്തു. രാജാവിന്റെ സ്ത്രീകളുടെ
ചുമതലക്കാരനായിരുന്നു ഹേഗായി. 9എസ്ഥേ
രിനോടു പ്രത്യേകം ഇഷ്ടം തോന്നിയ ഹേഗാ
യി പെട്ടെന്നുതന്നെ അവൾക്കുള്ള സൗന്ദര്യപരി
ചരണങ്ങളും പ്രത്യേക ഭക്ഷണവും നൽകി.
പിന്നെഹേഗായി എസ്ഥേരിനെയും അവളുടെ
ഏഴു പരിചാരികമാരെയും അന്ത:പുര സ്ത്രീ
കൾ വസിക്കുന്ന ഏറ്റവും നല്ല സ്ഥലത്തേക്ക
യച്ചു. 10താനൊരു യെഹൂദസ്ത്രീയാണെന്ന
കാര്യമോ സ്വന്തം കുടുംബപശ്ചാത്തലത്തെപ്പ
റ്റിയോ മൊർദ്ദെഖായി വിലക്കിയതു കാരണം
എസ്ഥേർ ആരോടും പറഞ്ഞില്ല. 11എസ്ഥേ
രിന്റെ സുഖവിവരവും ഭാവിയും അറിയാമ
ല്ലോ എന്നു കരുതി മൊർദ്ദെഖായി രാജാവിന്റെ
അന്ത:പുര പ്രദേശത്തു ദിവസവും അങ്ങോട്ടും
ഇങ്ങോട്ടും നടക്കുമായിരുന്നു.
12രാജാവുമായുള്ള കൂടിക്കാഴ്ചയ്ക്കുമുമ്പ് ഓ
രോ യുവകന്യകയും ആറുമാസം മൂർതൈലവും
ആറുമാസം വിവിധതരം സുഗന്ധദ്രവ്യങ്ങളും
ഉപയോഗിച്ചുള്ള സൗന്ദര്യപരിചരണം പൂർ
ത്തിയാക്കേണ്ടതുണ്ട്. 13രാജാവിനെക്കാണാൻ
പോകുന്ന യുവകന്യകയ്ക്കു കൂടെ കൊണ്ടു
പോകാൻ അന്ത:പുരത്തിലുള്ളതെന്തും എടു
ക്കാമായിരുന്നു. 14അവൾ വൈകുന്നേരം രാജാ
വിന്റെ അടുത്തു ചെല്ലുകയും പിറ്റേദിവസം
രാവിലെ ഷണ്ഡനും രാജാവിന്റെ വെപ്പാട്ടിക
ളുടെ സൂക്ഷിപ്പുകാരനുമായ ശയസ്ഗസ്മേൽ
നോട്ടം നടത്തുന്ന വേറൊരു അന്ത:പുരത്തിലേ
ക്കു മടങ്ങിപ്പോകേണ്ടതുമുണ്ടായിരുന്നു. രാജാവ്
അവളെ ആഗ്രഹിക്കുകയും പേരുചൊല്ലി വി
ളിപ്പിക്കുകയും ചെയ്തില്ലെങ്കിൽ വീണ്ടുമൊരി
ക്കൽ അവൾ രാജാവിന്റെ അടുത്തു പോകരുത്.
15അങ്ങനെ മൊർദ്ദെഖായിയുടെ അമ്മാവനാ
യ അബീഹയീലിന്റെ മകൾ എസ്ഥേരിന്റെ
ഊഴം വന്നപ്പോൾ അന്ത:പുരസ്ത്രീകളുടെ ചുമ
തലക്കാരനായിരുന്ന ഹേഗായി അവൾക്കു കൊ
ടുക്കാമെന്നു പറഞ്ഞവയല്ലാതെ വേറൊന്നും അ
ന്ത:പുരത്തിൽനിന്നു കൊണ്ടുപോകാൻ അവൾ
ചോദിച്ചില്ല. എന്നാൽ എസ്ഥേരിനെ കണ്ടവ
രെല്ലാം അവളെ ഇഷ്ടപ്പെട്ടു. 16അഹശ്വേരോശു
രാജാവിന്റെ ഭരണം തുടങ്ങിയതിന്റെ ഏഴാമാ
ണ്ടിൽ പത്താം മാസമായ തേബേത്തിൽ
എസ്ഥേർ രാജാവിന്റെ മുമ്പിൽ കൊണ്ടുചെല്ല
പ്പെട്ടു.
17മറ്റെല്ലാ സ്ത്രീകളെക്കാളും മറ്റെല്ലാ കന്യക
മാരെക്കാളും എസ്ഥേരിനെ രാജാവ് സ്നേഹി
ച്ചു. അതിനാൽ അവളുടെ തലയിൽ രാജകി
രീടം വെച്ചുകൊണ്ട് വസ്ഥിക്കു പകരം അവളെ
രാ ജ്ഞിയായി വാഴിച്ചു. 18രാജാവ് തന്റെ
സകല പ്രഭുക്കൾക്കും സേവകർക്കും ഒരു ഗംഭീര
വിരുന്നു-എസ്ഥേരിന്റെ വിരുന്ന്-കൊടുക്കുക
യും ആ ദിവസം സകലസംസ്ഥാനങ്ങൾക്കും
ഒരു വിശ്രമദിവസമായി പ്രഖ്യാപിക്കുകയും
ദയാലുവായ ഒരു രാജാവെന്നനിലയിൽ ജന
ങ്ങൾക്കു സമ്മാനങ്ങൾ കൊടുക്കുകയും
ചെയ്തു.

### മൊർദ്ദെഖായി ഒരു ദുരാലോചന നയെപ്പറ്റി അറിയുന്നു.

19രാജാവിനുവേണ്ടി കന്യകമാരെ രണ്ടാം വട്ടം
ശേഖരിച്ചുകൊണ്ടുവരുമ്പോൾ മൊർദ്ദെഖായി
രാജാവിന്റെ വാതിൽക്കൽ ഇരിക്കുകയായിരു
ന്നു. 20മൊർദ്ദെഖായി വിലക്കിയതനുസരിച്ച്,
താൻ യെഹൂദസ്ത്രീയാണെന്നോ തന്റെ കുടും
ബപശ്ചാത്തലമെന്തെന്നോ എസ്ഥേർ അപ്പോ
ഴും ഒന്നും പറഞ്ഞിരുന്നില്ല. മൊർദ്ദെഖായി
യുടെ സംരക്ഷണയിൽ ആയിരുന്നകാലത്തെ
ന്നപോലെ അപ്പോഴും അവൻ പറഞ്ഞതെല്ലാം
അവൾ അനുസരിച്ചിരുന്നു.
21അങ്ങനെ മൊർദ്ദെഖായി രാജാവിന്റെ വാ
തിൽക്കൽ ഇരിക്കുന്നകാലത്ത് രാജാവിന്റെ
ഉമ്മറം സൂക്ഷിപ്പുകാരും ഷണ്ഡന്മാരുമായ ബി
ഗ്ദ്ധാനും തേരെശും ചേർന്ന് അഹശ്വേരോശ്

രാജാവിനോടുള്ള വിരോധംമൂലം അവനെ കൊ
ല്ലുവാൻ രഹസ്യമായി ആലോചിച്ചു. 22ആ ര
ഹസ്യം മൊർദ്ദെഖായി അറിഞ്ഞു. അവൻ അത്
എസ്ഥേർരാജ്ഞിയോടു പറഞ്ഞു. അനന്തരം
എസ്ഥേർരാജ്ഞി അതു രാജാവിനോടു പറ
ഞ്ഞു. ആ ദുഷ്ടപദ്ധതി മൊർദ്ദെഖായിയാണ്
മനസ്സിലാക്കിയതെന്നും എസ്ഥേർ രാജാവിനെ
അറിയിച്ചു. 23അന്വേഷിച്ചപ്പോൾ കേട്ടതു ശരി
യാണെന്നു ബോദ്ധ്യമായതുകൊണ്ട് രാജാവി
നെവധിക്കുവാൻ പദ്ധതിയിട്ട രണ്ട് ഉമ്മറസൂ
ക്ഷിപ്പുകാരെയും കഴുവിലേറ്റി. ഇത് രാജാവി
ന്റെ ചരിത്രപുസ്തകങ്ങളിൽ എഴുതിവയ്ക്കു
കയും ചെയ്തു.

## യെഹൂദരെ നശിപ്പിക്കാൻ ഹാമാന്റെ ആലോചന

3 ഈ സംഭവങ്ങൾക്കുശേഷം ആഗാഗുകാരനാ
യ ഹമ്മെദാഥയുടെ മകൻ ഹാമാനെ അഹ
ശ്വേരോശുരാജാവ് തന്റെ കൂടെയുള്ള സകല
ഉദ്യോഗസ്ഥന്മാരുടെയും മീതെ സ്ഥാനക്കയറ്റം
നൽകി ആദരിച്ചു. 2രാജകല്പന ഉള്ളതിനാൽ
രാജാവിന്റെ വാതിൽക്കൽ ഉള്ള എല്ലാ രാജസേ
വകരും ഹാമാന്റെ മുമ്പിൽ കുമ്പിട്ടുനമസ്കരി
ച്ചിരുന്നു. എന്നാൽ മൊർദ്ദെഖായി കുമ്പിടു
കയോ നമസ്കരിക്കുകയോ ചെയ്തില്ല.
3അപ്പോൾ രാജാവിന്റെ വാതിൽക്കൽ ഉള്ള
രാജസേവകർ "നീമാത്രം രാജകല്പന ധിക്കരിക്കു
ന്നതെന്ത്?" എന്ന് മൊർദ്ദെഖായിയോടു ചോ
ദിച്ചു.

4അവർ ദിവസംതോറും ഈ ചോദ്യം ചോദി
ച്ചു. എന്നാൽ അപ്പോഴെല്ലാം അവൻ ഹാമാനെ
കുമ്പിട്ടുവണങ്ങണമെന്ന കല്പന നിരസിച്ചു.
അതിനാലവർ ഹാമാനോട് ഇതെപ്പറ്റി പറ
ഞ്ഞു. താൻ ഒരു യെഹൂദനാണെന്ന് മൊർദ്ദെ
ഖായി അവരോടു പറഞ്ഞതിന് ഹാമാൻ മൊർ
ദ്ദെഖായിയോട് എന്തുപ്രവർത്തിക്കും എന്ന്
അവർക്കറിയണമായിരുന്നു. 5മൊർദ്ദെഖായി
തന്നെ കുമ്പിട്ടുവണങ്ങുന്നില്ല എന്നു കണ്ട
പ്പോൾ ഹാമാനിൽ കോപം നിറഞ്ഞു. 6മൊർദ്ദെ
ഖായി ഒരു യെഹൂദനാണെന്നു ഹാമാൻ മന
സ്സിലാക്കിയിരുന്നു. എന്നാൽ മൊർദ്ദെഖായിയെ
മാത്രം ഹിംസിച്ചാൽ മതിയാവില്ലെന്ന് അവനു
തോന്നി. അഹശ്വേരോശിന്റെ രാജ്യത്തുള്ള
മൊർദ്ദെഖായിയുടെ സകല ആളുകളെയും യെ
ഹൂദരെയും ഉന്മൂലനം ചെയ്യണമെന്ന് അവൻ
ഇച്ഛിച്ചു.

7അഹശ്വേരോശുരാജാവിന്റെ പന്ത്രണ്ടാം ഭര
ണവർഷത്തിലെ ഒന്നാംമാസമായ നീസാനിൽ
യെഹൂദരെ നശിപ്പിക്കുന്നതിന് ആ കൊല്ലത്തെ
എല്ലാനാളുകളിലും മാസങ്ങളിലുംവെച്ച് ഏറ്റ
വും നല്ലനാളും മാസവും ഏതെന്നു കണ്ടുപി
ടിക്കാൻവേണ്ടി ഹാമാൻ നറുക്കിട്ടു നോക്കി
യപ്പോൾ പന്ത്രണ്ടാംമാസമായ ആദാർ ആണ്
"ഉത്തമം" എന്നു കണ്ടു. 8എന്നിട്ട് രാജാവിനോട്
അവൻ ഇങ്ങനെ പറഞ്ഞു, "അങ്ങയുടെ രാജ്യ
ത്തുള്ള സകല സംസ്ഥാനങ്ങളിലും മറ്റെല്ലാവ
രിൽനിന്നും വേർതിരിഞ്ഞു നിൽക്കുന്ന ചില
ജനങ്ങളുണ്ട്. അവരുടെ ആചാരങ്ങൾ മറ്റുള്ള
എല്ലാവരുടേതിൽനിന്നും വ്യത്യസ്തമാണ്. രാ
ജാവിന്റെ നിയമങ്ങൾ അവർ അനുസരിക്കു
ന്നില്ല. അവരെ അങ്ങയുടെ രാജ്യത്തു തുടരാന
നുവദിക്കുന്നത് ഒരു രാജാവിനെ സംബന്ധി
ച്ചിടത്തോളം നന്നല്ല.
9"അങ്ങയ്ക്കു സമ്മതമാണെങ്കിൽ അവരെ
നശിപ്പിക്കണമെന്ന് ഒരു കല്പന പുറപ്പെടുവി
ച്ചാലും. ആ കല്പന നടപ്പാക്കുന്നവരുടെ ചെല
വിലേക്കായി ഞാൻ 10,000 വെള്ളിനാണയങ്ങൾ
രാജഭണ്ഡാരത്തിലേക്ക് അടച്ചുകൊള്ളാം."

10അപ്പോൾ രാജാവ് മുദ്രമോതിരം വിരലിൽ
നിന്ന് ഊരി യെഹൂദരുടെ ശത്രുവും ആഗാഗുകാ
രൻ ഹമ്മെദാഥയുടെ മകനുമായ ഹാമാനു കൊ
ടുത്തു. 11എന്നിട്ടു രാജാവ് ഹാമാനോടു പറ
ഞ്ഞു, "പണം നീ തന്നെ വെക്കുക. ആ ജനങ്ങ
ളോടു നിനക്കു ബോധിച്ചതുപോലെ ചെയ്തു
കൊള്ളുക."

12അങ്ങനെ ഒന്നാംമാസം പതിമൂന്നാം തീയതി
രാജാവിന്റെ എഴുത്തുകാരെ വിളിച്ച് ഹാമാൻ
കല്പിച്ചതുപോലെ എഴുതിച്ചു. രാജാവിന്റെ
നാമത്തിൽ അതതു ജനങ്ങളുടെ ലിപിയിലും
ഭാഷയിലും എഴുതിയ കല്പന രാജമോതിരം കൊ
ണ്ടു മുദ്രവെച്ച് രാജപ്രതിനിധികൾക്കും ഓരോ
സംസ്ഥാനത്തുമുള്ള ദേശാധിപതികൾക്കും വ്യ
ത്യസ്തജനങ്ങളുടെ പ്രഭുക്കൾക്കും അയച്ചു.
13ചെറുപ്പക്കാരെന്നോ വൃദ്ധരെന്നോ കുഞ്ഞുങ്ങ
ളെന്നോ സ്ത്രീകളെന്നോ നോക്കാതെ സകല
യെഹൂദരെയും ഒരു ദിവസംകൊണ്ട് കൊന്നുമു
ടിക്കണമെന്നും അതിനുള്ള ദിവസം പന്ത്രണ്ടാം
മാസമായ ആദാർ മാസം പതിമൂന്നാം തീയതി
യാണെന്നും അവരുടെ സ്വത്തുവകകൾ കൊള്ള
യടിക്കണമെന്നും കല്പിക്കുന്ന ആ ഉത്തരവ് എല്ലാ
സംസ്ഥാനങ്ങളിലേക്കും രാജാവിന്റെ ദൂതന്മാർ
വശം കൊടുത്തയച്ചു. 14നിശ്ചയിച്ച ദിവസം
കല്പന നടത്തുവാൻ എല്ലാവരും തയ്യാറായിരി
ക്കുന്നതിനായി ഉത്തരവിന്റെ പകർപ്പ് ഒരോ
പ്രവിശ്യയിലും ജനങ്ങളുടെഇടയിൽ ഒരു നിയ
മമായി വിളംബരപ്പെടുത്താനും ഏർപ്പാടു ചെ
യ്തു. 15ശൂശന്റെ തലസ്ഥാനത്തു പുറപ്പെടുവി
ച്ച ആ രാജകല്പനയുമായി ദൂതന്മാർ തിടുക്കത്തി
ൽ പുറപ്പെട്ടു. പിന്നെ രാജാവും ഹാമാനും
കുടിക്കാനിരുന്നു. പക്ഷെ ശൂശൻനഗരം ആശയ
ക്കുഴപ്പത്തിലായി. *

## മൊർദ്ദെഖായി സഹായത്തിന് എസ്ഥേരിനെ പ്രേരിപ്പിക്കുന്നു

4 സംഭവിച്ച കാര്യങ്ങളെല്ലാം മൊർദ്ദെഖായി
കേട്ടു. രാജകല്പന അറിഞ്ഞപ്പോൾ മൊർദ്ദെ
ഖായി അവന്റെ ഉടുപ്പു വലിച്ചു കീറുകയും
പകരം ചാക്കുടുക്കുകയും ചാരംപൂശുകയും ചെ
യ്തുകൊണ്ട് ശൂശൻനഗരത്തിന്റെ നടുക്കുചെ
ന്നുനിന്ന് ഉറക്കെ അലമുറയിട്ടു. 2രാജാവിന്റെ
വാതിൽക്കൽ ചാക്കുടുത്തുകൊണ്ട് ആരും പ്രവേ
ശിക്കരുതെന്നു നിയമമുണ്ടെങ്കിലും അവൻ
രാജാവിന്റെ വാതിലിനു മുമ്പിൽവരെ ചെന്നു.
3രാജകല്പന നടപ്പാക്കാനുള്ള സമയം അടുത്തു
വന്നുകൊണ്ടിരുന്ന സംസ്ഥാനങ്ങളിലൊക്കെ
യും യെഹൂദരുടെ ഇടയിൽ കടുത്തദു:ഖവും
ഉപവാസവും അലമുറയും വിലാപവും ഉണ്ടാ
യി ചാക്കുടുക്കുകയും ചാരം പൂശുകയും
ചെയ്തുകൊണ്ട് അനേകം യെഹൂദർ നിലത്തു
കിടന്നു.

4എസ്ഥേരിന്റെ ദാസികളും ഷണ്ഡന്മാരും
മൊർദ്ദെഖായിയെപ്പറ്റി വന്നു പറഞ്ഞപ്പോൾ

**പക്ഷെ … ആശയക്കുഴപ്പത്തിലായി** യെഹൂദരെ കൊല്ലാനുള്ള രാജകല്പന ശൂശനിലെ ജനങ്ങളിൽ ആശയക്കുഴപ്പമുണ്ടാക്കി എന്നാവാം ഇതിനർത്ഥം. കാരണം, യെഹൂദർക്ക് അവരുമായി നല്ല വ്യാപാര ബന്ധമുണ്ടായിരുന്നു. മാത്രവുമല്ല, യെഹൂദരെ തങ്ങളുടെ നല്ല അയൽക്കാരായി അവർ കരുതുകയും ചെയ്തിരുന്നു.

അവൾ ദു:ഖംകൊണ്ടുപുളഞ്ഞു. ചാക്കുടുപ്പ്
മാറുന്നതിനുവേണ്ടി അവൾ വേറെ വസ്ത്ര
ങ്ങൾ കൊടുത്തയച്ചുവെങ്കിലും മൊർദ്ദെഖായി
അതു സ്വീകരിച്ചില്ല. 5അപ്പോൾ അവളുടെ പരി
ചരണത്തിന് രാജാവു നിയമിച്ചിരുന്ന ഷണ്ഡ
ന്മാരുടെ കൂട്ടത്തിൽനിന്ന് ഹഥാക്ക് എന്നവനെ
വിളിച്ച് മൊർദ്ദെഖായിക്ക് എന്താണു സംഭ
വിക്കുന്നതെന്ന് അന്വേഷിച്ചുവരാൻ അവൾ
പറഞ്ഞയച്ചു. 6അവൻ രാജാവിൻെറ വാതി
ലിനു മുന്നിലുള്ള തുറന്നസ്ഥലത്ത് മൊർദ്ദെഖാ
യിയുടെ അടുത്തുചെന്നു. 7അപ്പോൾ, യെഹൂ
ദരെ നശിപ്പിക്കാൻവേണ്ടി ഹാമാൻ രാജഭണ്ഡാ
രത്തിലേക്കു നിക്ഷേപിക്കാമെന്നു വാഗ്ദാനം
ചെയ്ത പണത്തിൻെറ കണക്കടക്കം ഉണ്ടായ
തെല്ലാം മൊർദ്ദെഖായി ഹഥാക്കിനോടുപറ
ഞ്ഞു. 8കൂടാതെ രാജ്യത്തെ യെഹൂദരെ മുഴുവൻ
നശിപ്പിക്കണമെന്നു കല്പിച്ച് ശൂശനിൽ പുറ
പ്പെടുവിച്ച നിയമത്തിൻെറ ഒരു പകർപ്പ്
എസ്ഥേരിനെ കാണിച്ചു വായിച്ചുകൊടുക്കാൻ
വേണ്ടി ഹഥാക്കിനെ ഏല്പിച്ചിട്ട് അവളോടു
രാജാവിനെ ചെന്നുകണ്ട് മൊർദ്ദെഖായിക്കുവേ
ണ്ടിയും അവളുടെ ജനത്തിനുവേണ്ടിയും ദയ
യാചിക്കണമെന്ന് മൊർദ്ദെഖായി പറഞ്ഞയ
യ്ക്കുകയും ചെയ്തു.
9മൊർദ്ദെഖായി പറഞ്ഞതെല്ലാം ഹഥാക്ക്
എസ്ഥേരിനെ അറിയിച്ചു.
10അപ്പോൾ മൊർദ്ദെഖായിയോട് ഇങ്ങനെ പ
റയണമെന്നു പറഞ്ഞ് എസ്ഥേർ ഹഥാക്കിനെ
വീണ്ടും അയച്ചു 11“രാജാവ് വിളിപ്പിക്കാതെ
അദ്ദേഹത്തെ കാണാൻ കൊട്ടാരത്തിൻെറ അക
ത്തളത്തിൽ ചെല്ലുന്നത് ആണായാലും പെണ്ണാ
യാലും അവർക്കുള്ള ശിക്ഷ മരണമാണെന്നും
അങ്ങനെ ചെല്ലുന്നവരിൽ ആരുടെനേരെ രാജാ
വ് സ്വർണച്ചെങ്കോൽ നീട്ടുന്നുവോ അവർ മാത്ര
മെപിന്നെ ജീവനോടെ ഇരിക്കൂ എന്നും ഒരു
നിയമമുള്ളത് എല്ലാ രാജസേവകർക്കും
സംസ്ഥാനങ്ങളിലെ ജനങ്ങൾക്കും അറിവുള്ള
താണല്ലൊ. ഇക്കഴിഞ്ഞ മുപ്പതു ദിവസമായി
രാജാവ് എന്നെ വിളിപ്പിച്ചിട്ടില്ല.”
12എസ്ഥേർ പറഞ്ഞയച്ചത് ഹഥാക്ക് മൊർദ്ദെ
ഖായിയെ അറിയിച്ചു. 13അപ്പോൾ മൊർദ്ദെഖാ
യി എസ്ഥേരിനോട് ഇങ്ങനെ പറഞ്ഞയച്ചു:
“കൊട്ടാരത്തിൽ പാർക്കുന്നവളായതുകൊണ്ട്
എല്ലാ യെഹൂദരുടെയും ഇടയിൽനിന്ന് നീ
ഒരാൾമാത്രം രക്ഷപ്പെടുമെന്നു കരുതണ്ട. 14ഇ
പ്പോൾ നീ ഒന്നും മിണ്ടാതിരുന്നാൽ യെഹൂദർ
ക്കുള്ള സഹായവും മോചനവും വേറൊരിടത്തു
നിന്നുവരും. പക്ഷെ നീയും നിൻെറ പിതൃഭവന
വും നശിച്ചുപോകും. ഇങ്ങനെയുള്ള ഒരു സമയ
ത്ത് നിനക്കു രാജ്യത്ത് ഇത്രയും ഉയർന്ന ഒരു
സ്ഥാനം തന്നത് ഇതിനല്ലെന്ന് ആർക്കറിയാം?”
15അതിന് എസ്ഥേർ മൊർദ്ദെഖായിക്ക് ഇങ്ങ
നെ മറുപടിഅയച്ചു: 16“ശൂശനിലെ സകല
യെഹൂദരെയും വിളിച്ചുകൂട്ടി മൂന്നുപകലും
മൂന്നു രാത്രിയും തിന്നാതെയും കുടിക്കാതെയും
എനിക്കുവേണ്ടി കൂട്ടായി ഉപവസിക്കുക.
ഞാനും എൻെറ ദാസിമാരും അതുപോലെ
തന്നെ ഉപവസിക്കും. പിന്നെ വിളിക്കപ്പെടാതെ
നിയമവിരുദ്ധമായിട്ടാണെങ്കിലും രാജാവിൻെറ
മുമ്പിലേക്കുപോകും. ഞാൻ മരിക്കുകയാണെ
ങ്കിൽ മരിക്കട്ടെ.”
17അതിനുശേഷം മൊർദ്ദെഖായി അവൻെറ
വഴിക്കുപോയി എസ്ഥേർ പറഞ്ഞതുപോലെ
തന്നെ എല്ലാം അവൻ ചെയ്തു.

## എസ്ഥേർ രാജാവിനോടു സംസാരിക്കുന്നു

5 അന്നുതൊട്ട് മൂന്നാംദിവസം രാജകീയ
വസ്ത്രങ്ങളണിഞ്ഞുകൊണ്ട് എസ്ഥേർ
അരമ നയുടെ മുന്നിലുള്ള അന്ത:പുരമുറ്റത്തു
ചെന്നു നിന്നു. അപ്പോൾ രാജാവ് അരമനയുടെ
വാതി ലിനഭിമുഖമായി സിംഹാസനത്തിൽ
ഇരിക്കുകയായിരുന്നു. 2എസ്ഥേർരാജ്ഞി മുറ്റ
ത്തുനിൽക്കുന്നതു കണ്ടപ്പോൾ രാജാവിന് അവ
ളോടു പ്രീതി തോന്നുകയാൽ അവൻ കയ്യിലി
രുന്ന പൊൻചെങ്കോൽ അവളുടെ നേരെ നീട്ടി.
അപ്പോൾ അവൾ അടുത്തുചെന്ന് ചെങ്കോ
ലിൻെറ അറ്റം തൊട്ടു.
3അപ്പോൾ രാജാവ് അവളോടു പറഞ്ഞു, “അ
ല്ലയോ എസ്ഥേർരാജ്ഞീ, നീ ആഗ്രഹിക്കുന്ന
തെന്താണ്? അത് രാജ്യത്തിൻെറ പകുതിയായാ
ൽപോലും ഞാൻ നിനക്കു തരുന്നുണ്ട്.”
4അതിന് അവൾ ഇങ്ങനെ മറുപടി പറഞ്ഞു,
“രാജാവിനുവേണ്ടി ഇന്നു ഞാൻ ഒരു വിരുന്ന്
ഒരുക്കുന്നുണ്ട്. രാജാവിന് സൗകര്യമെങ്കിൽ രാജാ
വും ഹാമാനും അതിൽ ദയവായി പങ്കെടുക്ക
ണം.”
5അപ്പോൾ “എസ്ഥേരിൻെറ അപേക്ഷ സാധി
ച്ചുകൊടുക്കേണ്ടതിനായി ഹാമാനെ ഉടൻ കൊ
ണ്ടുവരൂ” എന്ന് രാജാവു കല്പിച്ചു.
അങ്ങനെ രാജാവും ഹാമാനും എസ്ഥേർ ഒരു
ക്കിയ വിരുന്നിൽ പങ്കെടുക്കാൻ ചെന്നു. 6വീ
ഞ്ഞു കുടിച്ചുകൊണ്ടിരിക്കുമ്പോൾ രാജാവ് എ
സ്ഥേരിനോടു പറഞ്ഞു, “നിൻെറ അപേക്ഷ
എന്തായിരുന്നാലും അത് ഞാൻ സാധിച്ചുതരും.
നീ എന്തു ചോദിച്ചാലും, രാജ്യത്തിൻെറ പകു
തിയായാൽപോലും, നിനക്കു കിട്ടും.”
7അതിന് എസ്ഥേർ പറഞ്ഞു, “എൻെറ അപേ
ക്ഷയും ആഗ്രഹവും ഇതാണ്. 8രാജാവിന്
എന്നിൽ പ്രീതിയുണ്ടെങ്കിൽ, എൻെറ ആഗ്രഹം
നിവൃത്തിച്ചുതരുവാൻ കൃപയുണ്ടെങ്കിൽ, ഞാൻ
നാളെ ഒരുക്കുന്ന രണ്ടാമതൊരു വിരുന്നിന് രാജാ
വും ഹാമാനും വരുവാൻ ദയവുണ്ടാകണം.
എൻെറ ആഗ്രഹം രാജാവിനെ അപ്പോൾ അറി
യിക്കുവാൻ അനുവാദം ഉണ്ടാകണം.”

## മൊർദ്ദെഖായിയോടു ഹാമാൻ കോപിക്കുന്നു

9അന്ന് ഹാമാൻ കൊട്ടാരം വിട്ടത് സന്തോ
ഷത്തോടെയും സംതൃപ്തിയോടെയുമായിരു
ന്നു. എന്നാൽ രാജാവിൻെറ വാതിൽക്കൽ തന്നെ
കണ്ടിട്ടും ഓച്ഛാനിച്ചു നിൽക്കുകയോ ഭയം
കൊണ്ടു വിറയ്ക്കുകയോ ചെയ്യാതിരുന്ന മൊർ
ദ്ദെഖായിയെ കണ്ടപ്പോൾ അവനെതിരെ ഹാമാ
നിൽ കോപം ആളിക്കത്തി. 10എങ്കിലും അതു
നിയന്ത്രിച്ചുകൊണ്ട് അവൻ വീട്ടിലേക്കു പോ
വുകയും തൻെറ സുഹൃത്തുക്കളെയും ഭാര്യ
സേരെശിനെയും വിളിപ്പിക്കുകയും ചെയ്തു.
11അവരോടു തൻെറ അളവറ്റ സമ്പത്തിനെയും
അനവധി പുത്രന്മാരെയും ബാക്കി എല്ലാ
നേതാക്കളുടെയും മീതെ രാജാവ് തന്നെ നിയമി
ച്ചതിനെയുംപറ്റി അവൻ പൊങ്ങച്ചം പറഞ്ഞു.
12പുറമെ “രാജാവിനുവേണ്ടി എസ്ഥേർരാജ്ഞി
ഒരുക്കിയ വിരുന്നിന് എന്നെയല്ലാതെ വേറൊരു
ത്തനെയും രാജ്ഞി ക്ഷണിച്ചിരുന്നില്ല. നാള
ത്തെ വിരുന്നിനും രാജാവിനോടൊപ്പം എന്നെ
ക്ഷണിച്ചിട്ടുണ്ട്. 13എങ്കിലും, യെഹൂദനായ
മൊർദ്ദെഖായി രാജാവിൻെറ വാതിൽക്കൽ ഇരി
ക്കുന്നതു കാണേണ്ടിവരുന്നിടത്തോളം അതൊ
ന്നും എന്നെ സന്തോഷിപ്പിക്കുന്നില്ല” എന്നും
അവൻ പറഞ്ഞു.

14അനന്തരം ഹാമാന്റെ ഭാര്യ സേരെശിനും
അവന്റെ സുഹൃത്തുക്കൾക്കും ഒരു ആശയമു
ണ്ടായി. അവർ പറഞ്ഞു, "അവനെ തൂക്കുവാൻ
എഴുപത്തഞ്ചടി ഉയരത്തിൽ ഒരു കഴുമരം തീർ
ക്കുവാൻ ചിലരോടു പറയുക. പ്രഭാതത്തിൽ
രാജാവിനോടപേക്ഷിച്ച് മൊർദ്ദെഖായിയെ തൂ
ക്കിലേറ്റുക. എന്നിട്ടു രാജാവിന്റെകൂടെ സ
ന്തോഷമായി വിരുന്നിനു പോവുക."
ഈ ആലോചന നന്നെന്ന് ഹാമാനു തോന്നു
കയും അവൻ കഴുമരം നാട്ടിക്കുകയും ചെയ്തു.

### മൊർദ്ദെഖായി ആദരിക്കപ്പെടുന്നു

6 എന്നാൽ അന്നു രാത്രി രാജാവിന് ഒട്ടും
ഉറങ്ങാൻ കഴിഞ്ഞില്ല. അതുകൊണ്ട് ദിനവൃ
ത്താന്തങ്ങളടെ പുസ്തകം കൊണ്ടുവന്ന് വായി
ച്ചുകേൾപ്പിക്കാൻ പരിചാരകരോടു കല്പിച്ചു.
അവർ അങ്ങനെ തന്നെ ചെയ്തു. 2അഹശ്വേ
രോശുരാജാവിനെതിരെ രാജാവിന്റെ ഷണ്ഡ
ന്മാരും ഉമ്മറം സൂക്ഷിപ്പുകാരുമായ ബിഗ്ദ്ധാ
നും തേരെശും ചേർന്നുനടത്തിയ ഉപജാപത്തെ
പ്പറ്റി മൊർദ്ദെഖായി മുൻകൂട്ടി അറിവുകൊ
ടുത്തഭാഗം വായിച്ചുകേട്ടപ്പോൾ രാജാവു
ചോദിച്ചു:
3"ഈ മഹാസേവനത്തിനും ധീരതയ്ക്കും എ
ന്തുബഹുമതിയും പ്രശംസയുമാണ് നാം മൊർ
ദ്ദെഖായിക്കു കൊടുത്തിരുന്നത്?"
ചെറുപ്പക്കാരായ പരിചാരകർ പറഞ്ഞു, "അ
വനുവേണ്ടി യാതൊന്നും നാം ചെയ്തിട്ടില്ല."
4താനുണ്ടാക്കിച്ച കഴുമരത്തിൽ മൊർദ്ദെഖാ
യിയെ തൂക്കിക്കളയണമെന്ന് രാജാവിനോടു പ
റയാൻവേണ്ടി ഹാമാൻ ആ നേരത്ത് അരമന
യുടെ പുറത്തെ മുറ്റത്തേക്കുവന്നു. അപ്പോൾ
രാജാവ് വിളിച്ചു ചോദിച്ചു, "ആരാണവിടെ,
അരമനമുറ്റത്ത്?" 5"മുറ്റത്തു നിൽക്കുന്നത്
ഹാമാൻ ആണ്" എന്നു പരിചാരകർ രാജാ
വിനെ ഉണർത്തിച്ചു.
അപ്പോൾ "അവൻ അകത്തേക്കുവരട്ടെ"എന്നു
രാജാവു കല്പിച്ചു. 6അകത്തേക്കുവന്ന ഹാമാ
നോടു രാജാവു ചോദിച്ചു, "രാജാവ് ആദരിക്ക
ണമെന്ന് ആഗ്രഹിക്കുന്ന ഒരുവനുവേണ്ടി എന്താ
ണു ചെയ്യേണ്ടത്?"
"രാജാവിന് ആദരവുകൊടുക്കാൻ തോന്നാൻ
എന്നേക്കാൾ യോഗ്യനായി വേറെ ആരുണ്ട്?"
എന്നു ഹാമാൻ ഉള്ളുകൊണ്ടു വിചാരിച്ചു.
7എന്നിട്ട് ഇങ്ങനെ മറുപടിപറഞ്ഞു, "രാജാവ്
ആദരിക്കണമെന്ന് ആഗ്രഹിക്കുന്നവനുവേണ്ടി
ഇങ്ങനെചെയ്താലും: 8രാജാവു ധരിച്ചിട്ടുള്ള
രാജവസ്ത്രവും രാജാവു കയറിയിട്ടുള്ള ഒരു
കുതിരയും ഭൃത്യന്മാർ കൊണ്ടുവരട്ടെ.8ഭൃത്യന്മാർ
രാജാവിന്റെ വിശിഷ്ട അടയാളം കുതിരയുടെ
തലയിൽ ചാർത്തട്ടെ. 9രാജവസ്ത്രവും കുതിര
യും രാജാവിന്റെ ഉദ്യോഗസ്ഥപ്രഭുക്കളിൽ ഒരു
വനെ ചുമതല ഏല്പിച്ചാലും. രാജാവ് ആദരി
ക്കാൻ ആഗ്രഹിക്കുന്നവനെ ആ ഉദ്യോഗസ്ഥൻ
രാജവസ്ത്രം അണിയിച്ചു കുതിരപ്പുറത്തിരു
ത്തി, 'രാജാവ് ആദരിക്കണമെന്ന് ആഗ്രഹിക്കുന്ന
വനു വേണ്ടി എന്താണുചെയ്യുകയെന്നു കാണു
ക!' എന്ന് അവനുമുമ്പിൽ വിളിച്ചു പറഞ്ഞു
കൊണ്ട് നഗരത്തിലെ എല്ലാ തുറന്ന സ്ഥലങ്ങ
ളിലും ഘോഷയാത്രയായി നടത്തട്ടെ."
10അപ്പോൾ രാജാവ് ഹാമാനോടു കല്പിച്ചു,
"ഉടൻചെല്ലുക! നീ പറഞ്ഞതുപോലെ തന്നെ
യുള്ളവസ്ത്രവും കുതിരയും കൊണ്ടുവന്ന് രാ
ജാവിന്റെ വാതിൽക്കൽ ഇരിക്കുന്ന യെഹൂദനാ
യ മൊർദ്ദെഖായിക്കുവേണ്ടി അതെല്ലാം ചെയ്യു
ക. നീ പറഞ്ഞതിലൊന്നിൽപോലും വീഴ്ചവ
ന്നുപോകരുത്."
11അതനുസരിച്ചു ഹാമാൻ വസ്ത്രവും കുതിര
യും എടുത്തു. മൊർദ്ദെഖായിയെ വസ്ത്രമണി
യിച്ച് കുതിരപ്പുറത്തിരുത്തി, "രാജാവ് ആദരിക്ക
ണമെന്നാഗ്രഹിക്കുന്നവനു വേണ്ടി എന്താണു
ചെയ്യുകയെന്ന് കാണുക!" എന്ന് അവനു മു
മ്പിൽ വിളിച്ചുപറഞ്ഞുകൊണ്ട് ഹാമാൻ നഗര
വീഥികളിലൂടെ കുതിരയെ നയിച്ചു.
12അതിനുശേഷം മൊർദ്ദെഖായി രാജാവി
ന്റെ വാതിൽക്കലേക്കു തിരിച്ചുപോയി.
ഹാമാൻ ധൃതിയിൽ അവന്റെ വീട്ടിലേക്കും
പോയി. അവിടെ അവൻ കരഞ്ഞും മാനക്കേ
ടുകൊണ്ട് തല മറച്ചും ഇരുന്നു. 13പിന്നെ നടന്ന
തുമുഴുവൻ അവൻ ഭാര്യ സേരെശിനോടും
സുഹൃത്തുക്കളോടും പറഞ്ഞു. അപ്പോൾ അവർ
അവനോടു പറഞ്ഞു, "മൊർദ്ദെഖായി ഒരു യെ
ഹൂദനാണെങ്കിൽ നീ തോല്പിക്കപ്പെടും. നിന്റെ
വീഴ്ച ആരംഭിച്ചു കഴിഞ്ഞു. നീ നശിച്ചു
കഴിയുംവരെ നിശ്ചയമായി അതു തുടരും!"
14അവർ ഹാമാനോടു സംസാരിച്ചു കൊണ്ടി
രിക്കുമ്പോൾ രാജാവിന്റെ ഷണ്ഡന്മാർ അടു
ത്തേക്കു ചെന്നു. ഹാമാനെ എസ്ഥേർ ഒരുക്കിയ
വിരുന്നിനു കൂട്ടിക്കൊണ്ടു പോകുവാൻ അവ
ർക്കു ധൃതിയായിരുന്നു.

### ഹാമാനെ തൂക്കിക്കൊല്ലുന്നു

7 അങ്ങനെ രാജാവും ഹാമാനും എസ്ഥേർ
രാജ്ഞിയുടെ കൂടെ വിരുന്നിൽ പങ്കുകൊ
ണ്ടു. 2അപ്പോൾ രാജാവ് എസ്ഥേരിനോടു പറ
ഞ്ഞു: "ഇതു വീഞ്ഞുകുടിക്കുന്ന രണ്ടാമത്തെ
ദിവസമാണ്. എസ്ഥേർരാജ്ഞീ, നിന്റെ
അപേക്ഷ എന്തായിരുന്നാലും അതു ഞാൻ
നിനക്കു സാധിച്ചു തരും. രാജ്യത്തിന്റെ പകുതി
ആയാൽപോലും."
3അപ്പോൾ എസ്ഥേർ ഇങ്ങനെ ഉണർത്തിച്ചു,
"അല്ലയോ രാജാവേ, അങ്ങ് എന്നിൽ പ്രീതനാ
ണെങ്കിൽ, ഇതു രാജാവിനു നല്ലതാണെന്നു
ബോധ്യപ്പെടുകയാണെങ്കിൽ 'എന്റെ ജീവിതം
എനിക്കു തരേണമേ.' എന്റെ ജനങ്ങളുടെ ജീവി
തവും എനിക്കു തരേണമേ. ഇതാണെന്റെ അ
പേക്ഷ. 4എന്നെയും എന്റെ ആളുകളെയും ന
ശിപ്പിച്ചും കൊന്നും ഉന്മൂലനം ചെയ്യാൻവേണ്ടി
ഞങ്ങളെ വിറ്റുകളഞ്ഞിരിക്കുന്നു. ദാസ്യവൃത്തി
യിലേക്കാണ് ഞങ്ങളെ വിറ്റിരുന്നതെങ്കിൽ
ഞാൻ മൗനംപാലിച്ചേനെ. കാരണം അത്തരം
പ്രശ്നങ്ങളൊന്നും രാജാവിനെ അലോരസ
പ്പെടുത്തുകയില്ല."
5അപ്പോൾ അഹശ്വേരോശുരാജാവ് എസ്ഥേർ
രാജ്ഞിയോടു പറഞ്ഞു, "ഇങ്ങനെ ഒന്നു
ചെയ്യാൻ ആലോചിച്ചവൻ ആര്? എവിടെയാ
ണവൻ?"
6എസ്ഥേർ പറഞ്ഞു, "ഞങ്ങളുടെ ശത്രുവായ
വൻ ദുഷ്ടനായ ഈ ഹാമാനാണ്." രാജാവി
ന്റെയും രാജ്ഞിയുടെയും മുന്നിൽ ഹാമാൻ
ഞെട്ടിവിറച്ചു. 7രാജാവ് കോപത്തോടെ എഴു
ന്നേറ്റു വീഞ്ഞുവിരുന്നു വിട്ട് അരമനയിലെ
ഉദ്യാനത്തിലേക്കു പോയി. തനിക്കുള്ളത് വധ
ശിക്ഷയിൽ കുറഞ്ഞ ഒന്നുമാവില്ലെന്ന് ഉറപ്പു
ണ്ടായിരുന്ന ഹാമാൻ തന്റെ ജീവനുവേണ്ടി
എസ്ഥേർരാജ്ഞിയോടു യാചിക്കാനായി
അവിടെത്തന്നെ നിന്നു. 8ഉദ്യാനത്തിൽനിന്നു
വീഞ്ഞുവിരുന്നിന് അന്തഃപുരത്തിലേക്കു തിരി

ച്ചുവന്ന രാജാവു കണ്ടത് എസ്ഥേർ കിടക്കുക
യായിരുന്ന കിടക്കയിൽ ഹാമാൻ വീഴുന്നതാ
യിരുന്നു. രാജാവ് കോപത്തോടെ പറഞ്ഞു,
“ഞാൻ അന്ത:പുരത്തിൽ ഉള്ളപ്പോൾ രാജ്ഞി
യെ ആക്രമിക്കാൻ നിനക്കു ധൈര്യമോ?”
ഈ വാക്കുകൾ രാജാവു പറഞ്ഞയുടനെ സേ
വകർ ഹാമാന്റെ മുഖം മറച്ചുകളഞ്ഞു. 9അ
പ്പോൾ രാജസേവകരായ ഷണ്ഡന്മാരിൽ ഹർ
ബ്ബോനാ എന്നവൻ ഇങ്ങനെ ഉണർത്തിച്ചു,
“രാജാവിന് ആപൽസൂചന കൊടുത്ത മൊർ
ദ്ദെഖായിയെ തൂക്കാൻവേണ്ടി ഹാമാൻ നാട്ടിച്ച
ഏഴുപത്തഞ്ചടി ഉയരമുള്ള അതേ കഴുമരം ഹാ
മാന്റെ വീടിനടുത്ത് നില്പുണ്ട്.”
അപ്പോൾ രാജാവു കല്പിച്ചു, “ഹാമാനെ അതി
ൽത്തന്നെ തൂക്കിക്കളയുക.”
10മൊർദ്ദെഖായിക്കുവേണ്ടി ഹാമാനൊരുക്കി
യ കഴുമരത്തിൽത്തന്നെ അവർ ഹാമാനെ തൂക്കി
ക്കൊന്നു. അതോടെ രാജാവിന്റെ കോപവും
ശമിച്ചു.

### യെഹൂദരെ സഹായിക്കണമെന്ന് രാജകല്പന

8 അന്നേദിവസം തന്നെ അഹശ്വേരോശുരാ
ജാവ് യെഹൂദരുടെ ശത്രുവായിരുന്ന ഹാമാ
ന്റെവീട് എസ്ഥേർരാജ്ഞിക്കു കൊടുത്തു. മൊ
ർദ്ദെഖായി തന്റെ ആരാണെന്നും അവൻ അവ
ൾക്കുവേണ്ടി ചെയ്തതു എന്താണെന്നും
എസ്ഥേർരാജാവിനോടു പറഞ്ഞപ്പോൾ അവ
ന് രാജസന്നിധിയിലേക്കു പ്രവേശനം കിട്ടി.
2രാജാവ്ഹാമാനിൽനിന്നു തിരിച്ചെടുത്തിരുന്ന
മുദ്രമോതിരം ഊരി മൊർദ്ദെഖായിക്കു കൊടു
ത്തു. അപ്പോൾ ഹാമാന്റെ വീടിന്റെ ചുമതല
എസ്ഥേർ മൊർദ്ദെഖായിയെ ഏല്പിച്ചു.
3എന്നിട്ട് ആഗാഗുകാരനായ ഹാമാൻ യെഹൂ
ദർക്കെതിരെ പുറപ്പെടുവിച്ച ദുഷ്ടകല്പന റദ്ദു
ചെയ്യണമെന്ന് രാജാവിന്റെ കാൽക്കൽ വീണു
കരഞ്ഞുകൊണ്ട് എസ്ഥേർ കെഞ്ചി.
4അപ്പോൾ രാജാവ് അവന്റെ സ്വർണ്ണച്ചെ
ങ്കോൽ അവൾക്കുനേരെ നീട്ടി. അവൾ എഴുന്നേ
റ്റു രജാവിന്റെ മുമ്പിൽനിന്നു. 5പിന്നെ അവൾ
ഇങ്ങനെ അപേക്ഷിച്ചു, “ഇതു രാജാവിനെ
സന്തുഷ്ടനാക്കുന്നെങ്കിൽ, രാജാവിന് ഇതൊരു
നല്ല ആശയമാണെന്നു തോന്നുന്നുവെങ്കിൽ, അ
ങ്ങയ്ക്ക് എന്നോടു കാരുണ്യമുണ്ടെങ്കിൽ, അങ്ങ്
എനിക്കൊരു ആനുകൂല്യം തരാനാഗ്രഹിക്കുന്നു
വെങ്കിൽ, ആഗാഗുകാരനായ ഹാമാൻ രാജാവി
ന്റെ സംസ്ഥാനങ്ങളിലെല്ലായിടത്തുമുള്ള യെ
ഹൂദരെ മുഴുവൻ ഉന്മൂലനം ചെയ്യണമെന്ന് കാ
ണിച്ചെഴുതിയ കല്പന റദ്ദുചെയ്യുന്നതിനായി
ഒരു മറുകല്പന അയക്കേണമേ. 6എന്റെ ജനങ്ങ
ൾക്ക് ദുരന്തവും നാശവും സംഭവിക്കുമ്പോൾ
എങ്ങനെ ഞാൻ അതുകണ്ടു സഹിക്കും?”
7അപ്പോൾ എസ്ഥേർരാജ്ഞിയോടും യെഹൂദ
നായ മൊർദ്ദെഖായിയോടുമായി അഹശ്വേരോ
ശുരാജാവ് ഇങ്ങനെ പറഞ്ഞു, “ഹാമാന്റെ വീട്
ഞാൻ എസ്ഥേരിനു കൊടുത്തുകഴിഞ്ഞു. യെ
ഹൂദരെകൊല്ലാൻ ശ്രമിച്ചതിന് ഭൃത്യന്മാർ അവ
നെ കഴുവിലേറ്റുകയും ചെയ്തു. 8ഇനി യെഹൂ
ദർക്ക് നല്ലതിനെന്നു നിങ്ങൾക്കുതോന്നുന്നത്
രാജനാമത്തിൽ എഴുതി രാജമോതിരംകൊണ്ടു
മുദ്രവെച്ച് നിങ്ങളും അയയ്ക്കുക. രാജനാമ
ത്തിൽ എഴുതി രാജമുദ്രവെച്ച ഒരു കല്പന റദ്ദാ
വുകയില്ല.”
9അങ്ങനെ മൂന്നാം മാസമായ സീവാൻ മാസം
ഇരുപത്തിമൂന്നാം തീയതി കൊട്ടാരം എഴുത്തു
കാരെ തിടുക്കത്തിൽ വിളിപ്പിച്ചു മൊർദ്ദെഖാ
യി പറഞ്ഞുകൊടുത്ത കല്പന രാജ്യത്തെ എല്ലാ
പ്രവിശ്യകളിലുമുള്ള എല്ലാ ജനങ്ങളുടെയും
ഭാഷകളിലും ലിപികളിലും യെഹൂദർക്കുള്ളത്
അവരുടെ ഭാഷയിലും ലിപിയിലും എഴുതിച്ച്
ഇന്ത്യമുതൽ എത്യോപ്യവരെയുള്ള 127 സം
സ്ഥാനങ്ങളിലെയും യെഹൂദർക്കും രാജപ്രതിനി
ധികൾക്കും ദേശാധിപതികൾക്കും ഉദ്യോഗസ്ഥ
ർക്കും അയച്ചുകൊടുത്തു. മൊർദ്ദെഖായി അഹ
ശ്വേരോശുരാജാവിന്റെ നാമത്തിലെഴുതി രാ
ജാവിന്റെ മുദ്രചാർത്തിയ ആ കല്പനകൾ വേ
ഗംകൂടിയ കൊട്ടാരംകുതിരകളുടെ പുറത്ത് ദൂത
ന്മാർവശം കൊടുത്തയച്ചു.
11രാജാവിന്റെ അനുവാദത്തോടെ മൊർദ്ദെ
ഖായി എഴുതിയ കല്പന ഇതായിരുന്നു:

> എല്ലാ പട്ടണങ്ങളിലുമുള്ള യെഹൂദരെ
> ആത്മരക്ഷയ്ക്കായി ഒത്തുകൂടുവാനും
> തങ്ങളെയും തങ്ങളുടെ കുഞ്ഞുങ്ങളെയും
> ഭാര്യമാരെയും ആക്രമിച്ചേക്കാവുന്ന ഏതു
> ജനങ്ങളുടെയും സൈനികരെ നശിപ്പി
> ക്കാനും കൊല്ലാനും ഉന്മൂലനം ചെയ്യാനും
> അവരുടെ വസ്തുവകകൾ എടുക്കുവാ
> നും, നശിപ്പിക്കുവാനും അവർക്ക് അവ
> കാശം നൽകുന്നു.

12അഹശ്വേരോശിന്റെ രാജ്യം മുഴുവൻ അങ്ങ
നെചെയ്യാനുള്ള ദിവസമായി പന്ത്രണ്ടാം മാ
സമായ ആദാർമാസം പതിമൂന്നാം തീയതിയും
നിശ്ചയിച്ചു. 13അന്നേദിവസം ശത്രുക്കളോടു പ
കരംവീട്ടാൻ യെഹൂദർ തയ്യാറായിരിക്കേണ്ടതി
ലേക്കു കല്പനയുടെ പകർപ്പ് നിയമമായി എല്ലാ
സംസ്ഥാനങ്ങളിലുമുള്ള എല്ലാ ജനങ്ങളുടെയും
ഇടയിൽ വിളംബരം ചെയ്യാനും ഏർപ്പാടാക്കി.
14രാജാവ് ആജ്ഞാപിച്ചതനുസരിച്ച് ദൂതന്മാർ
വേഗംകൂടിയ കുതിരകളുടെ പുറത്ത് പെട്ടന്നു
യാത്രതിരിച്ചു. ആ നിയമം ശൂശൻ രാജധാനി
യിലും വിളംബരം ചെയ്തു.
15നീലയും വെള്ളയും നിറത്തിലുള്ള രാജകീ
യവസ്ത്രങ്ങളും ഒരു വലിയ പൊൻകിരീടവും
ഊതനിറത്തിലുള്ള മനോഹരമായ ഒരു മേലങ്കി
യും ധരിച്ചിരുന്ന മൊർദ്ദെഖായി രാജസന്നിധി
യിൽനിന്നു പിൻവാങ്ങി. ശൂശൻനഗരം ആ
ഹ്ളാദത്താൽ തിമിർത്തു. 16യെഹൂദർക്കാകട്ടെ
ഹർഷോന്മാദവും ഉല്ലാസവും സന്തോഷവും
ഉണ്ടായി.
17രാജകല്പനയും നിയമവും എത്തിയ എല്ലാ
സംസ്ഥാനങ്ങളിലും എല്ലാ പട്ടണങ്ങളിലും യെ
ഹൂദർക്ക് ഉല്ലാസവും സന്തോഷവും വിരുന്നും
ഉണ്ടായി. യെഹൂദരെ അവർക്കു ഭയമായിരുന്ന
തിനാൽ രാജ്യത്തുള്ള പലരും യെഹൂദരായിത്തീ
രുന്നുണ്ടായിരുന്നു.

### വിജയം യെഹൂദർക്ക്

9 രാജാവിന്റെ കല്പനയുടെയും രാജ്യത്തെ
നിയമത്തിന്റെയും ബലത്തിൽ യെഹൂദരെ
തോല്പിക്കുവാൻ വേണ്ടി അവരുടെശത്രുക്കൾ കാ
ത്തിരുന്ന ദിവസമായിരുന്നു പന്ത്രണ്ടാംമാസ
മായ ആദാർമാസം13ാം തീയതി. എന്നാൽ ആ
ദിവസം അടുത്തുവന്നപ്പോൾ സ്ഥിതി കീഴ്മേൽ
മറിഞ്ഞു. തങ്ങളെ കീഴ്പ്പെടുത്താൻ ശ്രമിച്ചവ
രെ യെഹൂദർ കീഴ്പ്പെടുത്തി. 2അഹശ്വേരോശു
രാജാവിന്റെ സകല സംസ്ഥാനങ്ങളിലുമുള്ള
സകല യെഹൂദരും തങ്ങളെ നശിപ്പിക്കാൻ

കോപ്പു കൂട്ടിയിരുന്നവരോടു പ്രതികാരം
ചെയ്യാൻ വേണ്ടി അവരവരുടെ പട്ടണങ്ങളിൽ
ഒത്തുകൂടി. ആരും അവർക്കെതിരെ നിൽക്കാൻ
ശക്തരായിരുന്നില്ല. കാരണം എല്ലാവർക്കും
അവരെ പേടിയായിരുന്നു. **3**സകലസംസ്ഥാന
ങ്ങളിലെയും രാജപ്രതിനിധികളും സകല
ഉദ്യോഗസ്ഥരും ദേശാധിപതികളും രാജകല്പന
കൾ നടപ്പാക്കാനു ള്ളവരും യെഹൂദരെ സഹാ
യിച്ചതേ ഉള്ളൂ. കാരണം അവർക്ക് മൊർദ്ദെ
ഖായിയെ പേടിയായിരുന്നു. **4**രാജാവിൻെറ
ഉന്നതഉദ്യോഗസ്ഥനായതുകൊണ്ടാണ് അവർ
മൊർദ്ദെഖായിയെ പേടിച്ചത്. പ്രവിശ്യയിലെ
സകലരും അവൻെറ പേരും പ്രതാപവും മന
സ്സിലാക്കി. അങ്ങനെ മൊർദ്ദെഖായി കൂടുതൽ
കൂടുതൽ ശക്തനായിത്തീർന്നു.

**5**അങ്ങനെ യെഹൂദർ അവരുടെ ശത്രുക്കളെ
മുഴുവൻ വാളുകൊണ്ടു വെട്ടിക്കൊന്നുകളഞ്ഞു.
തങ്ങളെ വെറുത്തവരോട് അവർ പ്രതികാരം
ചെയ്തു. **6**ശൂശൻരാജ ധാനിയിൽ യെഹൂദർ
500 പുരുഷന്മാരെ കൊന്നു. **7**പർശൻദാഥാ,
ദൽഫോൻ, അസ്പാഥാ, **8**പോറാഥാ, അദല്യാ,
അരീദാഥാ, **9**പർമ്മസ്ഥാ, അരീസായി, അരീ
ദായി, വയെസാഥാ എന്നിവരെയും കൊന്നു.
**10**അവർ പത്തുപേരും യെഹൂദരുടെ ശത്രുവായ
ഹമ്മെദാഥയുടെ മകൻ ഹാമാൻെറ പുത്രന്മാ
രായിരുന്നു. എന്നാൽ അവരുടെ വസ്തുവകക
ളൊന്നും യെഹൂദർ കവർന്നെടുത്തില്ല.

**11**അന്നേദിവസം തന്നെ ശൂശൻരാജധാനിയി
ൽ കൊല്ലപ്പെട്ടവരുടെ എണ്ണം രാജാവിനെ അറി
യിച്ചിരുന്നു. **12**അപ്പോൾ രാജാവ് എസ്ഥേർരാ
ജ്ഞിയോടു പറഞ്ഞു, "ശൂശൻരാജധാനിയിൽ
ഹാമാൻെറ പത്തു പുത്രന്മാരടക്കം 500 പുരുഷ
ന്മാരെ യെഹൂദർ കൊന്നുമുടിച്ചിരിക്കുന്നു.
രാജാവിൻെറ മറ്റുസംസ്ഥാനങ്ങളിൽ അവർ
എന്തു ചെയ്തുവോ ആവോ? നിൻെറ അപേ
ക്ഷ എന്തുതന്നെയായാലും അതു സാധിച്ചുതരു
ന്നുണ്ട്. നിനക്കു വേണ്ടത് വേറെ എന്തുതന്നെ
യായാലും അതും സാധിച്ചു തരുന്നുണ്ട്."

**13**അതിന് എസ്ഥേർ പറഞ്ഞു, "ഇതു രാജാവി
നെ സന്തുഷ്ടനാക്കുന്നുവെങ്കിൽ ഇന്നു ചെയ്ത
തുതന്നെ നാളെയും ചെയ്യാനും ഹാമാൻെറ
പത്തു പുത്രന്മാരെയും കഴുമരത്തിൽ തൂക്കാനും
ശൂശനിലുള്ള യെഹൂദരെ അനുവദിക്കുമാറാക
ണം."

**14**എസ്ഥേർ അപേക്ഷിച്ചതുപോലെ നടക്ക
ട്ടെ എന്നു രാജാവ് ആജ്ഞാപിക്കുകയും അതു
നിയമമായി ശൂശനിൽ വിളംബരപ്പെടുത്തുക
യുംചെയ്തു. അങ്ങനെ ഹാമാൻെറ പത്തു
പുത്രന്മാരെയും അവർ കഴുവിലേറ്റി. **15**ശൂശനി
ലുണ്ടായിരുന്ന യെഹൂദർ ആദാർമാസം പതിനാ
ലാംതീയതി വീണ്ടും ഒത്തുകൂടി അവിടത്തെ
300 പുരുഷന്മാരെ കൊന്നു. എങ്കിലും അവർക്കു
ണ്ടായിരുന്ന വസ്തുവകകളൊന്നും കവർന്നെടു
ത്തില്ല. **16**രാജാവിൻെറ സംസ്ഥാനങ്ങളിൽ
ജീവിച്ചിരുന്ന ബാക്കിയുള്ള യെഹൂദർ ആത്മര
ക്ഷയ്ക്കും ശത്രുക്കളിൽനിന്നുള്ള സ്വൈരത്തി
നുംവേണ്ടി സംഘം ചേരുകയും 75,000 വിരോധി
കളെ കൊല്ലുകയും ചെയ്തിരുന്നു. എങ്കിലും
വസ്തുവകകളൊന്നും അവർ കവർന്നിരുന്നില്ല.
**17**സംസ്ഥാനങ്ങളിൽ ഇതുസംഭവിച്ചതും ആദാർ
മാസം പതിമൂന്നാം തീയതി ആയിരുന്നു. പതി
നാലാംതീയതി അവർ വിശ്രമിച്ചു. അതിനെ
അവർ വിരുന്നിനും ഉത്സവത്തിനുമുള്ള ഒരു ദിവ
സമാക്കുകയും ചെയ്തു.

### പൂരീം ഉത്സവം

**18**എന്നാൽ ശൂശനിലെ യെഹൂദർ സ്വയരക്ഷ
യ്ക്കുവേണ്ടി ആദാർമാസം പതിമൂന്നും പതിനാ
ലും തീയതികളിൽ ഒന്നിച്ചു കൂടിയിരുന്നതിനാ
ൽ പതിനഞ്ചാം തീയതി വിശ്രമിക്കുകയും അതി
നെ വിരുന്നിനും ഉത്സവത്തിനുമുള്ള ദിവസമാ
ക്കുകയും ചെയ്തു. **19**അതുകൊണ്ട് നാട്ടുമ്പുറ
ങ്ങളിലും നാട്ടിൻപുറങ്ങളിലെ പട്ടണങ്ങളിലും
പാർക്കുന്ന യെഹൂദർ പതിനാലാം തീയതിയാ
ണ് ഉത്സവവും വിരുന്നുമുള്ള ദിവസമായി
ആഘോഷിക്കുന്നത്. അന്നവർ എല്ലാവരും
സമ്മാനങ്ങൾ അന്യോന്യം കൊടുത്തയയ്ക്കുക
യും ചെയ്യുന്നു.

**20**ഈ നടന്നതെല്ലാം മൊർദ്ദെഖായി എഴുതി
വെച്ചു. അഹശ്വേരോശുരാജാവിൻെറ അടു
ത്തും അകലെയുമുള്ള എല്ലാ സംസ്ഥാനങ്ങളി
ലെയും എല്ലാ യെഹൂദർക്കും അവൻ സംഭവങ്ങ
ളെപ്പറ്റി എഴുതി അറിയിച്ചു. **21**ആണ്ടുതോറും
ആദാർമാസം പതിനാലും പതിനഞ്ചും തീയതി
കൾ വിശ്രമത്തിൻെറയും ആഘോഷത്തിൻെറ
യും ദിനങ്ങളാക്കുന്നതിനായിരുന്നു അവൻ നിർ
ദേശങ്ങൾ എഴുതി അയച്ചത്. **22**യെഹൂദർ ശത്രു
ക്കളിൽനിന്ന് സ്വസ്ഥതനേടിയ ദിവസങ്ങളായ
തുകൊണ്ടാണ് അവയെ വിശ്രമദിനങ്ങളായി
നീക്കിവെച്ചത്. അവരുടെ വിലാപം ഉത്സവവും
ദു:ഖം സന്തോഷവുമായി മാറിയതും ആ മാസ
ത്തിലെ ആ ദിവസങ്ങളിലായതുകൊണ്ട് അവ
യെ വിരുന്നിനും ആഘോഷത്തിനും അന്യോ
ന്യം സമ്മാനങ്ങൾ കൈമാറുന്നതിനും ദരിദ്രർക്ക്
ദാനധർമ്മങ്ങൾ കൊടുക്കുന്നതിനുമുള്ള ദിവസ
ങ്ങളായും നീക്കിവെച്ചു.

**23**അതിനാൽ ആചരിച്ചുതുടങ്ങിയ വിശ്രമദി
വസം മൊർദ്ദെഖായി എഴുത്തിലൂടെ ആവശ്യ
പ്പെട്ടതുപോലെ തുടർന്നും ആചരിക്കുമെന്ന് യെ
ഹൂദർ സമ്മതിച്ചു.

**24**ആഗാഗുകാരനായ ഹമ്മെദാഥയുടെ മക
നും സകല യെഹൂദരുടെയും ശത്രുവുമായ ഹാ
മാൻ രാജ്യത്തുള്ള സകല യെഹൂദരെയും മുടി
ച്ചുകളയുന്നതിലേക്കായി ഒരു കുടിലതന്ത്രം മെ
നയുകയും അവരെ ഉപദ്രവിക്കാനും മുടിക്കാ
നും പറ്റിയദിവസം കണ്ടുപിടിക്കാൻ വേണ്ടി
നറുക്കിടുകയും ചെയ്തിരുന്നു. അക്കാലത്ത് ഈ
നറുക്കിനെ "പൂര്" എന്നായിരുന്നു വിളിച്ചിരുന്ന
ത്. ആ അവധിദിവസത്തെ "പൂരീം" എന്നും
വിളിക്കുന്നു. **25**ഹാമാൻ അക്കാര്യങ്ങൾ ചെയ്തു
എങ്കിലും എസ്ഥേർ രാജാവിനോടു സംസാരി
ക്കാൻപോയി. അതിനാലവൻ പുതിയ കല്പന
കളിറക്കി. ഈ കല്പനകൾ ഹാമാൻെറ പദ്ധതിക
ളെ നശിപ്പിച്ചുവെന്നുമാത്രമല്ല, ഹാമാനും അവ
ൻെറ കുടുംബത്തിനും ആ ദുരിതങ്ങൾ സംഭവി
ക്കാനും അതിടയാക്കി! അങ്ങനെ ഹാമാനും പു
ത്രന്മാരും കഴുമരത്തിലേറ്റപ്പെട്ടു.

**26**അക്കാലത്ത് നറുക്കുകളെ "പൂരീം" എന്നാ
ണുവിളിച്ചിരുന്നത്. അതിനാൽ ആ അവധി
ദിവസം "പൂരീം" എന്നു വിളിക്കപ്പെട്ടു. ഈ
അവധിദിവസം ആഘോഷിക്കാൻ മൊർദ്ദെഖാ
യി ഒരു കത്തിലൂടെ യെഹൂദരോടാവശ്യപ്പെട്ടു.
അങ്ങനെ എല്ലാവർഷവും ഈ രണ്ടു ദിവസ
ങ്ങളാഘോഷിക്കുന്നത് യെഹൂദർക്കിടയിൽ
ആചാരമായി. **27**വിശ്രമദിവസം ആചരിക്കു
ന്നതിനുള്ള മാർഗ്ഗരേഖകൾ അവർക്കും അവ
രുടെ പിൻഗാമികൾക്കും അവരോടു ചേർന്നവ
ർക്കുംവേണ്ടി യെഹൂദർ സത്യംചെയ്തു സ്വീക
രിച്ചു. ഈ രണ്ടുദിവസങ്ങളും നിയമം അനു

ശാസിക്കുന്നതുപോലെ ആണ്ടുതോറും തീരുമാ
നിച്ച സമയത്ത് തന്നെ ആചരിക്കുന്നതിൽ
ആരും വീഴ്ച വരുത്താവുന്നതല്ല. 28ഈ ദിവസ
ങ്ങൾ എല്ലാ തലമുറകളിലും എല്ലാ കുലങ്ങളി
ലും എല്ലാ സംസ്ഥാനങ്ങളിലും എല്ലാ പട്ടണ
ങ്ങളിലും സ്മരണ പുതുക്കിക്കൊണ്ട് ആചരി
ക്കപ്പെടുന്നു. ഈ പൂരീംദിവസങ്ങൾ യെഹൂദ
രുടെ ഇടയിൽനിന്ന് ഒഴിഞ്ഞുപോവുകയില്ല.
ആ യെഹൂദരുടെ പിൻഗാമികൾ ഈ വിശ്രമ
ദിവസം എക്കാലവും സ്മരിക്കും.
29അതിനാൽ പൂരീമിനെ സംബന്ധിച്ച്
അബീഹയീലിന്റെ പുത്രിയായ എസ്ഥേർരാ
ജ്ഞിയും യെഹൂദനായ മൊർദ്ദെഖായിയും ഒരു
ഔദ്യോഗിക കത്തെഴുതി. ഇതിന്റെ മൂല്യം തെ
ളിയിക്കത്തക്കവിധത്തിൽ പൂർണ്ണരാജകീയ
അധികാരത്തോടെയാണ് അവർ രണ്ടാമത്തെ
കത്ത് എഴുതിയത്. 30ഇപ്പോൾ അഹശ്വേരോ
ശുരാജാവിന്റെ രാജ്യത്തെ 127പ്രവിശ്യകളിലും
ജീവിച്ചിരുന്ന എല്ലാ യെഹൂദർക്കും മൊർദ്ദെ
ഖായി സമാധാനം ആശംസിച്ചുകൊണ്ടുള്ള
കത്തുകളയച്ചു. സമാധാനം കൊണ്ടുവരുന്നതും
മറ്റുള്ളവരെ അന്യോന്യം വിശ്വസ്തരാക്കി തീർ
ക്കുന്നതുമായ സന്ദേശങ്ങളായിരുന്നു കത്തുക
ളിൽ. 31പൂരീം ആഘോഷിക്കുന്നത് ആരംഭിക്കാൻ
ജനങ്ങളോടാവശ്യപ്പെടാനാണ് മൊർദ്ദെഖായി
ഈ കത്തുകളെഴുതിയത്. ഈ പുതിയ അവധി
ദിവസം എപ്പോളാഘോഷിക്കണമെന്നും അവൻ
അവരോടുപറഞ്ഞു. യെഹൂദനായ മൊർദ്ദെഖാ
യിയും എസ്ഥേർരാജ്ഞിയും യെഹൂദർക്കു കല്പ
നകളയച്ചിരുന്നു. അവർക്കും അവരുടെ പിൻഗാ
മികൾക്കുമായി ഈ രണ്ട് അവധിദിവസങ്ങൾ
സ്ഥാപിച്ചെടുക്കാനാണ് അവരിങ്ങനെ ചെ
യ്തത്. സംഭവിച്ച ദോഷങ്ങളെച്ചൊല്ലിയുള്ള
ഉപവാസത്തെയും നിലവിളിയെയുംപറ്റി ഓർ
മ്മിക്കുന്നതു പോലെതന്നെ അവർ ഇത് ഓർ
മ്മിക്കും. 32എസ്ഥേരിന്റെ കത്ത് പൂരീമിന്റെ
ചട്ടങ്ങൾ ഔദ്യോഗികമാക്കി. ഇക്കാര്യങ്ങളൊ
ക്കെ ഒരു പുസ്തകത്തിൽ എഴുതിവച്ചിട്ടുണ്ട്.

### മൊർദ്ദെഖായി ആദരിക്കപ്പെട്ടു

10 പിന്നെ അഹശ്വേരോശുരാജാവ് തന്റെ
രാജ്യത്തെ സമുദ്രതീരത്തെ സകല വിദൂ
രനഗരങ്ങളിലും ഉള്ള എല്ലാപ്രജകൾക്കും നികു
തികൾചുമത്തി. 2അവന്റെ ശക്തിയും കരുത്തു
മുള്ള ഓരോപ്രവൃത്തിയും രാജാവ് സ്ഥാനക്ക
യറ്റം കൊടുത്ത മൊർദ്ദെഖായിയുടെ മഹത്താ
യപ്രവൃത്തിയും മേദ്യയിലെയും പാർസിയി
ലെയും രാജാക്കന്മാരുടെ വൃത്താന്തപുസ്തക
ത്തിൽ എഴുതിയിട്ടുണ്ട്. രാജാവ് മൊർദ്ദെഖായി
യെ ഒരു ശ്രേഷ്ഠവ്യക്തിയാക്കി. 3യെഹൂദനായ
മൊർദ്ദെഖായി അഹശ്വേരോശുരാജാവിനു
രണ്ടാമനായിരുന്നു. അവൻ സ്വാധീനശക്തിയു
ള്ളവനും യെഹൂദസഹോദരങ്ങളിൽ ധാരാളം
പേർക്കു പ്രിയപ്പെട്ടവനുമായിരുന്നു. അവൻ
തന്റെ ജനങ്ങളുടെ ക്ഷേമം നോക്കുകയും
തന്റെ എല്ലാ ജനങ്ങൾക്കുംവേണ്ടി സമാധാന
ത്തിന്റെ സന്ദേശം കൊണ്ടുവരികയും
ചെയ്തു.

# ഇയ്യോബ്

## നല്ലവനായ ഇയ്യോബ്

1 ഊസ് എന്നരാജ്യത്ത് ഇയ്യോബ് എന്നൊരാൾ
ജീവിച്ചിരുന്നു. നല്ലവനും വിശ്വസ്തനുമാ
യിരുന്നു ഇയ്യോബ്. അയാൾ ദൈവത്തെ ആരാ
ധിച്ചു. തിന്മകളിൽനിന്നും അയാൾ അകന്നു
നിന്നു. 2ഇയ്യോബിന് ഏഴുപുത്രന്മാരും മൂന്നു
പുത്രിമാരുമുണ്ടായിരുന്നു. 3ഇയ്യോബിന് ഏഴാ
യിരം ആടുകളും മൂവായിരം ഒട്ടകങ്ങളും ആയി
രം കാളകളും അഞ്ഞൂറു പെൺകഴുതകളും
ഉണ്ടായിരുന്നു. അയാൾക്ക് അനേകം ഭൃത്യന്മാരു
മുണ്ടായിരുന്നു. കിഴക്കൻ ദേശത്തെ ഏറ്റവും
ധനികനായിരുന്നു ഇയ്യോബ്.

4ഇയ്യോബിന്റെ പുത്രന്മാർ തങ്ങളുടെ വീടു
കളിൽ മുറവച്ച് വിരുന്നുകൾ നടത്തുകയും അ
തിലേക്ക് തങ്ങളുടെ സഹോദരിമാരെ ക്ഷണി
ക്കുകയും ചെയ്തിരുന്നു. 5തന്റെ കുട്ടികളുടെ
ഇത്തരം വിരുന്നുകഴിഞ്ഞ് ഇയ്യോബ് അതിരാവി
ലെ ഉണർന്നു. തന്റെ ഓരോ മക്കൾക്കുംവേണ്ടി
അയാൾ ഓരോ ഹോമയാഗങ്ങളർപ്പിച്ചു.
അയാൾ ഇങ്ങനെ മനസ്സിൽകരുതി, "എന്റെ
കുട്ടികൾ തങ്ങളുടെ വിരുന്നിനിടയിൽ മന:പൂർ
വ്വമല്ലാതെ ദൈവത്തോടു പാപം ചെയ്തിരി
ക്കാം." തന്റെ മക്കളുടെ പാപം ക്ഷമിക്കപ്പെടുന്ന
തിനായി ഇയ്യോബ് ഇങ്ങനെ ചെയ്യുന്നത് പതി
വാക്കിയിരുന്നു.

6അങ്ങനെയിരിക്കെ, ദൂതന്മാർ യഹോവയെ
കാണുന്ന ദിവസം വന്നു. സാത്താനും ആ ദൂത
ന്മാരോടൊപ്പം വന്നു. 7യഹോവ സാത്താനോടു
ചോദിച്ചു, "നീ എവിടെയായിരുന്നു?"

സാത്താൻ യഹോവയോടു മറുപടി പറ
ഞ്ഞു, "ഞാൻ ഭൂമിയിൽ ചുറ്റിത്തിരിയുകയായി
രുന്നു." 8അപ്പോൾ യഹോവ സാത്താനോടു പറ
ഞ്ഞു, "എന്റെ ദാസനായ ഇയ്യോബിനെ നീ
കണ്ടുവോ? അവനെപ്പോലെ ഭൂമിയിൽ ആരു
മില്ല. അവൻ യഥാർത്ഥത്തിൽ നല്ലവനും വിശ്വ
സ്തനുമാകുന്നു. അവൻ ദൈവത്തെ ആരാധി
ക്കുന്നു. തിന്മകളിൽനിന്ന് അവൻ അകന്നു നിൽ
ക്കുകയും ചെയ്യുന്നു."

9സാത്താൻ മറുപടി പറഞ്ഞു, "ശരിതന്നെ!
എന്നാൽ ഇയ്യോബിന് ദൈവത്തെ ആരാധി
ക്കാൻ മതിയായ കാരണമുണ്ട്! 10നീ എപ്പോഴും
അവനെയും അവന്റെ കുടുംബത്തെയും കൂടാ
തെ അവനുള്ളതിനെയെല്ലാം സംരക്ഷിക്കുകയും
ചെയ്യുന്നു. അവനെ അവന്റെ പ്രവൃത്തികളി
ലെല്ലാം വിജയിക്കാൻ നീ സഹായിക്കുന്നു.
അതെ, നീ അവനെ അനുഗ്രഹിച്ചിരിക്കുന്നു.
അവൻ വളരെ ധനികനാണ്. രാജ്യമെമ്പാടും
അവന്റെ ആട്ടിൻപറ്റം വ്യാപിച്ചിട്ടുണ്ട്.
11എന്നാൽ അതെല്ലാം നീ നശിപ്പിക്കുകയാണെ
ങ്കിൽ അവൻ നിന്റെ മുഖത്തുനോക്കി നിന്നെ
ശപിക്കുമെന്ന് എനിക്ക് ഉറപ്പാണ്."

12യഹോവ സാത്താനോടു പറഞ്ഞു, "ശരി,
ഇയ്യോബിനുള്ള എന്തിന്റെയെങ്കിലുംമേൽ നീ
എന്തുവേണമെങ്കിലും ചെയ്തുകൊള്ളൂ. പക്ഷേ
അവന്റെ ശരീരം വേദനിപ്പിക്കരുത്."

അപ്പോൾ സാത്താൻ യഹോവയുടെ മുമ്പി
ൽനിന്നും പോയി.

## ഇയ്യോബിന് എല്ലാം നഷ്ടപ്പെടുന്നു

13ഒരു ദിവസം ഇയ്യോബിന്റെ മക്കൾ അവ
രുടെ മൂത്തസഹോദരന്റെ വസതിയിൽ തിന്നു
കയും വീഞ്ഞു കുടിക്കുകയുമായിരുന്നു. 14അ
പ്പോൾ ഒരു ദൂതൻ ഇയ്യോബിന്റെയടുത്തു വ
ന്നുപറഞ്ഞു, "കാളകൾ നിലംഉഴുകയായിരുന്നു.
കഴുതകൾ അടുത്തുതന്നെ പുല്ലു തിന്നുകയുമാ
യിരുന്നു. 15എന്നാൽ ശെബായക്കാർ ഞങ്ങളെ
ആക്രമിക്കുകയും അങ്ങയുടെ മൃഗങ്ങളെ പിടി
ച്ചു കൊണ്ടുപോവുകയും ചെയ്തു! ഞാനൊ
ഴികെ മറ്റെല്ലാ ദാസന്മാരെയും ശെബായക്കാർ
വധിച്ചു. അതിനാൽ അങ്ങയെ ഈ വാർത്ത
അറിയിക്കാൻ ഞാൻ വന്നതാണ്!"

16ആ ദൂതൻ പറഞ്ഞുകൊണ്ടിരിക്കവെ മറ്റൊ
രുദൂതൻ ഇയ്യോബിന്റെയടുക്കൽ വന്നു. രണ്ടാമ
ത്തെ ദൂതൻപറഞ്ഞു, "ആകാശത്തുനിന്നും വന്ന
മിന്നൽപ്പിണരുകൾ അങ്ങയുടെ ആടുകളെയും
ദാസന്മാരെയും ദഹിപ്പിച്ചു. ഞാൻ മാത്രമാണ്
രക്ഷപ്പെട്ടത്. അതിനാൽ ഈ വാർത്ത അങ്ങയെ
അറിയിക്കാൻ ഞാൻ വന്നതാണ്!"

17ആ ദൂതൻ സംസാരിച്ചുകൊണ്ടിരിക്കവെ
മറ്റൊരു ദൂതൻകൂടി വന്നു. മൂന്നാമത്തെ ദൂതൻ
പറഞ്ഞു, "കൽദായക്കാർ മൂന്നു സംഘങ്ങളെ
അയച്ച് ഞങ്ങളെ ആക്രമിക്കുകയും നമ്മുടെ
ഒട്ടകങ്ങളെ പിടിച്ചുകൊണ്ടുപോവുകയും ചെ
യ്തു! ദാസന്മാരെ അവർ വധിച്ചു. ഞാൻ മാത്ര
മാണ് രക്ഷപ്പെട്ടത്, അതിനാൽ ഈ വാർത്ത
അങ്ങയെ അറിയിക്കാൻ ഞാൻ വന്നതാണ്!"

18മൂന്നാമത്തെ ദൂതൻ കാര്യങ്ങൾ പറഞ്ഞു
കൊണ്ടിരിക്കവെ മറ്റൊരു ദൂതൻ കൂടിയെത്തി.
നാലാമത്തെ ദൂതൻ പറഞ്ഞു, "അങ്ങയുടെ
പുത്രന്മാരും പുത്രികളും മൂത്തസഹോദരന്റെ
വസതിയിൽ തിന്നുകയും വീഞ്ഞു കുടിക്കുക
യുമായിരുന്നു. 19അപ്പോളൊരു ശക്തമായ കാറ്റ്
മരുഭൂമിയിൽനിന്നും പെട്ടെന്ന് വീശുകയും വീട്
നിലംപതിപ്പിക്കുകയും ചെയ്തു. വീട് അങ്ങയു
ടെ മക്കളുടെ തലയിൽ വീഴുകയും അവരെല്ലാം
മരിക്കുകയും ചെയ്തു. ഞാൻ മാത്രമാണു രക്ഷ
പ്പെട്ടത്, അതിനാൽ ഈ വാർത്ത അങ്ങയെ
അറിയിക്കാൻ ഞാൻ വന്നതാണ്!"

20ഇതു കേട്ടയുടനെ ഇയ്യോബ് തന്റെ മനോ
വിഷമം അറിയിക്കാൻ വസ്ത്രങ്ങൾ വലിച്ചു
കീറുകയും തല മുണ്ഡനം ചെയ്യുകയും ചെ
യ്തു. അനന്തരം അവൻ തറയിൽ നമസ്കരിച്ച്
ദൈവത്തെ ആരാധിച്ചു. 21അയാൾ പറഞ്ഞു:

"ഈ ലോകത്തിലേക്കു വന്നപ്പോൾ ഞാൻ
നഗ്നനായിരുന്നു, എനിക്കൊന്നുമില്ലായി
രുന്നു. മരിച്ച് ഈ ലോകം വിടുമ്പോഴും
ഞാൻ നഗ്നനും ഒന്നുമില്ലാത്തവനുമായി
രിക്കും. യഹോവ തരുന്നു, യഹോവ തിരി
കെ എടുക്കുന്നു. യഹോവയുടെ നാമം
വാഴ്ത്തപ്പെടട്ടെ!"

22കാര്യങ്ങൾ ഇങ്ങനെയൊക്കെയാണു സംഭ
വിച്ചതെങ്കിലും ഇയ്യോബ് ഒരു പാപവും ചെ
യ്തില്ല. അയാൾ ദൈവത്തെ പഴിക്കുകയും ചെ
യ്തില്ല.

## സാത്താൻ ഇയ്യോബിനെ വീണ്ടും ശല്യപ്പെടുത്തുന്നു

2 മറ്റൊരു ദിവസം ദൂതന്മാർ ദൈവത്തെ കാ
ണാൻ വന്നു. സാത്താനും ദൈവത്തെ കാ
ണാനെത്തിയിരുന്നു. 2യഹോവ സാത്താനോടു
ചോദിച്ചു, “നീ എവിടെയായിരുന്നു?”
സാത്താൻ യഹോവയോടു മറുപടിപറ
ഞ്ഞു, “ഞാൻ ഭൂമിയിൽ അലഞ്ഞുനടക്കുകയാ
യിരുന്നു.”
3അപ്പോൾ യഹോവ സാത്താനോടു പറ
ഞ്ഞു, “എന്റെ ദാസനായ ഇയ്യോബിനെ നീ
നിരീക്ഷിച്ചുവോ? ഭൂമിയിൽ അവനെപ്പോലൊ
രാളില്ല. അവൻ നല്ലവനും വിശ്വസ്തനുമാകു
ന്നു. അവൻ ദൈവത്തെ ആരാധിക്കുകയും
അവൻ പാപങ്ങളിൽനിന്നകന്നു നിൽക്കുകയും
ചെയ്യുന്നു. അവനുള്ളതെല്ലാം ഒരു കാരണവുമി
ല്ലാതെ നശിപ്പിക്കാൻ നീ എന്നോട് അനുവാദം
ചോദിച്ചിട്ടും അവൻ വിശ്വാസിയായി തുട
രുന്നു.”
4സാത്താൻ പ്രതിവചിച്ചു, “ത്വക്കിനുപകരം
ത്വക്ക്!*സ്വന്തം ജീവനുവേണ്ടി ഒരുവൻ തനിക്കു
ള്ളതെല്ലാം ത്യജിക്കും. 5അവന്റെ ശരീരത്തെ
ഉപദ്രവിക്കാൻ നീ നിന്റെ ശക്തി ഉപയോഗി
ച്ചാൽ അവൻ നിന്നെ മുഖത്തുനോക്കി ശപി
ക്കും!”
6അതിനാൽ യഹോവ സാത്താനോടു പറ
ഞ്ഞു, “ശരി, ഇയ്യോബ് നിനക്കു വിധേയനായി
രിക്കും. പക്ഷേ അവനെ വധിക്കുവാൻ നിനക്ക
ധികാരമില്ല.”
7അനന്തരം സാത്താൻ യഹോവയുടെ മുമ്പി
ൽനിന്നും പോവുകയും ഇയ്യോബിന് വേദനാ
ജനകമായ വ്രണങ്ങൾ നൽകുകയും ചെയ്തു.
ഇയ്യോബിന്റെ പാദം മുതൽ തലയുടെ മുക
ളറ്റം വരെയായിരുന്നു വ്രണങ്ങൾ. 8അതിനാൽ
ഇയ്യോബ് ചപ്പുചവറു കൂമ്പാരത്തിനടുത്തിരു
ന്നു. ഓട്ടിൻകഷണങ്ങൾ കൊണ്ട് അയാൾ
തന്റെ വ്രണങ്ങൾ ചൊറിഞ്ഞു. 9ഇയ്യോബി
ന്റെ പത്നി അയാളോടു പറഞ്ഞു, “അങ്ങി
പ്പോഴും ദൈവത്തിൽ വിശ്വസിക്കുന്നുവോ?
എന്തുകൊണ്ട് ദൈവത്തെ ശപിച്ചിട്ടു മരിച്ചു
കൂടാ!”
10ഇയ്യോബ് തന്റെ ഭാര്യയോടു പറഞ്ഞു,
“നീയൊരു ദുഷ്ടസ്ത്രീയെപ്പോലെ സംസാരി
ക്കുന്നു! ദൈവം നന്മകൾ തരുമ്പോൾ നാം അതു
സ്വീകരിക്കുന്നു! അതിനാൽ നമ്മൾ പരാതിക
ളൊന്നുമില്ലാതെ തിന്മയും സ്വീകരിക്കണം.” ഈ
കഷ്ടതയുടെ കാലത്തൊന്നും ഇയ്യോബ് പാപം
ചെയ്തില്ല. അയാൾ ദൈവത്തിനെതിരായി
സംസാരിച്ചതുമില്ല.

## ഇയ്യോബിന്റെ മൂന്നു സുഹൃത്തുക്കൾ അദ്ദേഹത്തെ കാണാനെത്തുന്നു

11തേമാൻകാരനായ എലീഫാസ്, ശൂഹിക്കാ
രനായ ബിൽദാദ്, നയമാക്കാരനായ സോഫർ
എന്നിങ്ങനെ മൂന്നു സുഹൃത്തുക്കൾ ഇയ്യോബി
നുണ്ടായിരുന്നു. ഇയ്യോബിനു സംഭവിച്ച
യാതനകളെപ്പറ്റി അവർ മൂന്നുപേരും കേട്ടു.
ആ മൂന്നു സുഹൃത്തുക്കളും ഒത്തുകൂടി. ഇയ്യോബി
ന്റെയടുത്തുചെന്ന് അയാളോട് അനുതാപം
കാട്ടുകയും ആശ്വസിപ്പിക്കുകയും ചെയ്യാമെന്ന്
അവർ മൂവരും നിശ്ചയിച്ചു.
12പക്ഷേ വളരെ അകലെ നിന്നുതന്നെ ഇയ്യോ
ബിനെ കണ്ടപ്പോൾ അത് അയാൾ തന്നെയോ
എന്നവർക്ക് സംശയമുണ്ടായി. കാരണം,
അയാൾ അത്രമാത്രം മാറിയിരുന്നു. അവർ ഉച്ച
ത്തിൽ കരയാൻ തുടങ്ങി. അവർ തങ്ങളുടെ
വസ്ത്രങ്ങൾ വലിച്ചുകീറുകയും വായുവിലേ
ക്കും തലയിലേക്കും പൊടി വാരിയെറിയുകയും
ചെയ്തു. തങ്ങളുടെ കഠിനദുഃഖം ബോധ്യപ്പെടു
ത്താനായിരുന്നു അത്. 13അനന്തരം മൂന്നു സുഹൃ
ത്തുക്കളും ഇയ്യോബിനോടൊപ്പം ഏഴു പകലു
കളും ഏഴു രാത്രികളും നിലത്തിരുന്നു. ആരും
ഇയ്യോബിനോട് ഒരു വാക്കും പറഞ്ഞില്ല. കാര
ണം, ഇയ്യോബിന് അത്രമാത്രം യാതനയുണ്ടെന്ന
വർക്കറിയാമായിരുന്നു.

## ഇയ്യോബ് തന്റെ ജനനദിവസത്തെ ശപിക്കുന്നു

3 അനന്തരം ഇയ്യോബ് തന്റെ വായതുറന്ന്
തന്റെ ജനനദിവസത്തെ ശപിച്ചു. 2-3അ
വൻ പറഞ്ഞു:
“ഞാൻ പിറന്നദിവസം എന്നേക്കുമായി നശി
ക്കട്ടെ. ‘ഇതൊരാൺകുട്ടിയാണ്’ എന്ന് അവർ
പറഞ്ഞ ആ രാത്രി ഉണ്ടായിട്ടില്ലായിരുന്നെങ്കിൽ
എന്ന് ഞാനാഗ്രഹിക്കുന്നു.
4ആ ദിവസം ഇരുണ്ടതായിരിക്കട്ടെ എന്നു
ഞാനാശിക്കുന്നു. ദൈവം ആ ദിവസത്തെ മറക്ക
ട്ടെ എന്നു ഞാനാശിക്കുന്നു. ആ ദിവസത്തി
ന്മേൽ വെളിച്ചം വീഴാതിരിക്കട്ടെ എന്നു ഞാനാ
ശിക്കുന്നു.
5ആ ദിവസം മരണം പോലെ ഇരുണ്ടതായി
രിക്കട്ടെ എന്നു ഞാനാശിക്കുന്നു. ആ ദിവസ
ത്തെ കാർമേഘങ്ങൾ മൂടിവയ്ക്കട്ടെ എന്നു
ഞാനാശിക്കുന്നു. ഞാൻ പിറന്ന ദിവസത്തി
ന്റെ പ്രകാശത്തെ ഇരുണ്ട കാർമേഘങ്ങൾ ഭയ
പ്പെടുത്തി ഓടിക്കട്ടെ എന്നു ഞാനാശിക്കുന്നു.
6ആ രാത്രിയിൽ കൂരിരുട്ടു നിറയട്ടെ. കലണ്ട
റിൽനിന്നും ആ രാത്രി ഇല്ലാതാകട്ടെ. മാസങ്ങ
ൾക്കിടയിലും ആ രാത്രി ഇല്ലാതിരിക്കട്ടെ.
7ആ രാത്രിയിൽ ഒന്നും ഉണ്ടാക്കപ്പെടുവാനനു
വദിക്കാതിരിക്കട്ടെ. ആ രാത്രിയിൽ ഒരാഹ്ലാദ
ശബ്ദവും കേൾക്കാതിരിക്കട്ടെ.
8ചില മാന്ത്രികന്മാർക്ക് സദാ ലിവ്യാഥാനെ
ഉണർത്തണം. അതിനാലവർ ശാപവാക്കുകളു
രുവിടുകയും ഞാൻ ജനിച്ച ദിനത്തെ അവർ
ശപിക്കുകയും ചെയ്യട്ടെ. 9ആ ദിവസത്തെ പ്രഭാ
തനക്ഷത്രം ഇരുളട്ടെ. ആ രാത്രി പ്രഭാതവെളിച്ചം
പ്രതീക്ഷിച്ചിരിക്കുമെങ്കിലും ആ പ്രകാശം ഒരി
ക്കലും വരാതിരിക്കട്ടെ എന്ന് ഞാനാശിക്കുന്നു.
സൂര്യപ്രകാശത്തിന്റെ ആദ്യ രശ്മികൾ അതു
കാണാതിരിക്കട്ടെ.
10എന്തുകൊണ്ടെന്നാൽ, എന്റെ പിറവിയെ
തടയാൻ ആ രാത്രിക്കു കഴിഞ്ഞില്ല. ഈ കുഴപ്പ
ങ്ങൾ കാണുന്നതിൽനിന്നും ആ രാത്രി എന്നെ
തടഞ്ഞില്ല.
11ഗർഭപാത്രത്തിൽ കിടന്നുതന്നെ ഞാനെന്തു
കൊണ്ടു മരിച്ചില്ല? പിറന്നപ്പോൾത്തന്നെ
ഞാനെന്തുകൊണ്ടു മരിച്ചില്ല?
12എന്റെ അമ്മ എന്തിനെന്നെ അവളുടെ
മടിയിൽ കിടത്തി? എന്റെ അമ്മ എനിക്കെന്തു
കൊണ്ടു മുലപ്പാൽ തന്നു?

---

**ത്വക്കിനു പകരം ത്വക്ക്** വേദന ഒഴിവാക്കാൻ ഒരുവൻ എന്തും ചെയ്യുമെന്നാണിതിനർത്ഥം.

13പിറന്നപ്പോൾത്തന്നെ മരിച്ചിരുന്നെങ്കിൽ,
ഞാനിപ്പോൾ സമാധാനത്തിൽ കഴിഞ്ഞിരു
ന്നേനെ. 14പൂർവ്വകാലത്ത് ഈ ലോകത്തിൽ
വസിച്ചിട്ട് വിശ്രമത്തിലാണ്ട രാജാക്കന്മാരോടും
ജ്ഞാനികളോടുമൊപ്പം ഞാൻ ചേർന്നിരുന്നെ
ങ്കിൽ എന്ന് ഞാനാഗ്രഹിക്കുന്നു. അവർ തങ്ങൾ
ക്കായി നിർമ്മിച്ച ഇടങ്ങൾ ഇപ്പോൾ തകർക്ക
പ്പെടുകയും അപ്രത്യക്ഷമാവുകയും ചെയ്തിരി
ക്കുന്നു.

15തങ്ങളുടെ കുടീരങ്ങൾ സ്വർണ്ണവും വെള്ളി
യും കൊണ്ടുനിറച്ച ആ ഭരണാധികാരികളോ
ടൊപ്പം ഞാനും അടക്കപ്പെട്ടിരുന്നെങ്കിൽ!

16എന്തുകൊണ്ട് ഞാൻ ജനനത്തിങ്കൽത്തന്നെ
മരിക്കുകയും അടക്കപ്പെടുകയും ചെയ്ത ഒരു
കുട്ടിയായില്ല? ഒരിക്കലും പകൽവെളിച്ചം
കാണാത്തൊരു കുട്ടിയെപ്പോലെ ആയിരുന്നെ
ങ്കിൽ എന്നു ഞാനാശിക്കുന്നു.

17കുഴിമാടത്തിലായിരിക്കുമ്പോൾ ദുഷ്ടന്മാർ
ശല്യമുണ്ടാക്കുന്നതു നിർത്തുന്നു. ക്ഷീണിതരാ
യവർ കുഴിമാടത്തിൽ വിശ്രമം കണ്ടെത്തുന്നു.

18തടവുകാർക്കുപോലും ശവകുടീരങ്ങൾ
ആശ്വാസമാകും. കാവൽക്കാരുടെ ആക്രോശ
ങ്ങൾ അവർക്ക് കേൾക്കേണ്ടിവരില്ലല്ലോ.

19എല്ലാത്തരത്തിലുള്ള ആളുകളും ശവകുടീര
ത്തിലുണ്ട്-പ്രധാനികളും അപ്രധാനികളും
അടിമപോലും തന്റെ യജമാനനിൽനിന്നും
സ്വതന്ത്രനായിരിക്കുന്നു.

20യാതനയനുഭവിക്കുന്നവൻ എന്തിനു തുടർ
ന്നു ജീവിക്കണം? തകർന്ന ഹൃദയമുള്ളവനു
ജീവിതമെന്തിനു കൊടുക്കണം?

21അവൻ മരിക്കാനാഗ്രഹിക്കുന്നെങ്കിലും അത്
വന്നെത്തുന്നില്ല. മറഞ്ഞിരിക്കുന്ന നിധിയെ
ക്കാൾ അവൻ തേടുന്നത് മരണത്തെയാണ്.

22അവർ തങ്ങളുടെ ശവക്കുഴി കണ്ടെത്തു
മ്പോൾ സന്തോഷിക്കുന്നു. തങ്ങളുടെ ശവകുടീ
രങ്ങൾ കണ്ടെത്തുമ്പോൾ അവർ ആഹ്ലാദി
ക്കുന്നു.

23എന്നാൽ ദൈവം അവരുടെ ഭാവിയെ ഒരു
രഹസ്യമായിത്തന്നെ സൂക്ഷിക്കുകയും അവർ
ക്ക്ചുറ്റും മതിലുകെട്ടി സംരക്ഷിക്കുകയുംചെ
യ്യുന്നു.

24ഭക്ഷണം കഴിക്കുവാൻ സമയമാകുമ്പോൾ
ആഹ്ലാദത്തിനു പകരം വ്യസനം കൊണ്ടു ഞാൻ
നെടുവീർപ്പിടുന്നു. എന്റെ പരാതികൾ വെ
ള്ളം പോലെ പുറത്തേക്കൊഴുകുന്നു.

25എനിക്കെന്തോ ഭയാനകമായതു സംഭവിക്കു
മെന്ന് ഞാൻ ഭയന്നു, അതാണ് സംഭവിച്ചതും!
ഞാനേറ്റവും ഭയന്നത് എനിക്കു സംഭവിച്ചു.

26എനിക്കു ശാന്തനാകാൻ കഴിയുന്നില്ല, എ
നിക്കാശ്വസിക്കാനാകുന്നില്ല, എനിക്കു വിശ്രമി
ക്കാനാകുന്നില്ല, ഞാനാകെ അസ്വസ്ഥനാണ്!"

## എലീഫസ് പറയുന്നു

4 1-2തേമാന്യനായ എലീഫസ് മറുപടി പറ
ഞ്ഞു: "ഞാനിനി എന്തെങ്കിലും പറഞ്ഞേ
പറ്റൂ. ഞാൻ പറയാൻ ശ്രമിച്ചാൽ അതു നിന്നെ
അസ്വസ്ഥനാക്കുമോ?

3ഇയ്യോബേ, നീ വളരെയേറെപ്പേരെ പഠിപ്പി
ച്ചിട്ടുണ്ട്. ദുർബ്ബലകരങ്ങളെ നീ ശക്തിപ്പെടു
ത്തിയിട്ടുണ്ട്.

4വീഴാറായവരെ നിന്റെ വാക്കുകൾ രക്ഷി
ച്ചിട്ടുണ്ട്. എണീറ്റു നിൽക്കാനാകാത്തവർക്കു നീ
ശക്തി കൊടുത്തു.

5എന്നാൽ ഇപ്പോൾ നിനക്കു പ്രശ്നങ്ങളുണ്ടാ
യപ്പോൾ നീ തളരുന്നു. അവ നിന്നെ പരിഭ്രാ
ന്തനാക്കിയിരിക്കുന്നു.

6നീ ദൈവത്തെ ആരാധിക്കുകയും അവനിൽ
ആശ്രയിക്കുകയും ചെയ്തു. നീ നല്ലവനാണ്.
അതിനാൽ അത് നിന്റെ പ്രതീക്ഷയാകട്ടെ.

7ഇയ്യോബേ, ആലോചിച്ചു നോക്കൂ, നിഷ്കള
ങ്കർ ഒരിക്കലും നശിപ്പിക്കപ്പെടുന്നില്ല. നല്ലവർ
ഒരിക്കലും നശിപ്പിക്കപ്പെടുന്നില്ല.

8കുഴപ്പങ്ങളുണ്ടാക്കുന്ന ചിലരെയും ജീവിത
ത്തെ കഠിനമാക്കുന്ന ചിലരെയും ഞാൻ കണ്ടി
ട്ടുണ്ട്. എന്നാലവർ എപ്പോഴും ശിക്ഷിക്കപ്പെട്ടു!
9ദൈവശിക്ഷ അവരെ വധിക്കുന്നു. ദൈവ
കോപം അവരെ തകർക്കുന്നു.

10ദുഷ്ടന്മാർ സിംഹങ്ങളെപ്പോലെ അലറുക
യും ഗർജ്ജിക്കുകയും ചെയ്യുന്നു. എന്നാൽ, ദൈ
വം ദുഷ്ടന്മാരെ ശാന്തരാക്കുന്നു, ദൈവം അവരു
ടെ പല്ലുകളും തകർക്കുന്നു.

11അതെ, ഇരകിട്ടാതെ വിഷമിക്കുന്ന സിംഹ
ങ്ങളെപ്പോലെയാണ് ആ ദുഷ്ടന്മാർ. അവ
ചാകുകയും അവയുടെ കുഞ്ഞുങ്ങൾ അലയു
കയും ചെയ്യുന്നു.

12ഒരു രഹസ്യസന്ദേശം എന്നിലേക്കു കൊണ്ടു
വന്നു. അതിന്റെ മന്ദസ്വരം എന്റെ ചെവികൾ
പിടിച്ചെടുത്തു.

13രാത്രിയിൽ കണ്ട ഒരു ദു:സ്വപ്നംപോലെ
അതെന്റെ ഉറക്കം കെടുത്തി.

14ഞാൻ ഭയന്നുവിറച്ചു. എന്റെ എല്ലുകളെ
ല്ലാം വിറച്ചു!

15ഒരു ഭൂതം എന്റെ മുഖത്തെ കടന്നുപോയി.
എന്റെ ശരീരത്തിലെ രോമങ്ങളാകെ എഴുന്നേ
റ്റുനിന്നു.

16ആ ആത്മാവ് നിശ്ചലമായി നിന്നു,
എന്നാൽ അതെന്താണെന്നു കാണുവാൻ എനി
ക്കായില്ല. ഒരു രൂപം എന്റെ കൺമുന്നിൽ
നിന്നു. അവിടെ നിശ്ശബ്ദതയായിരുന്നു.
പിന്നെ ശാന്തമായൊരു സ്വരം ഞാൻ കേട്ടു:

17'ഒരു മനുഷ്യന് ദൈവത്തെക്കാൾ നീതിമാ
നാകാനാവില്ല. മനുഷ്യന് തന്റെ സ്രഷ്ടാവി
നെക്കാൾ ശുദ്ധനാകാനുമാവില്ല.

18നോക്കൂ, ദൈവത്തിനു തന്റെ സ്വർഗ്ഗീയ
ദാസന്മാരെപോലും ആശ്രയിക്കാനാവില്ല. അ
വൻ തന്റെ ദൂതന്മാരിൽപോലും കുഴപ്പങ്ങൾ
കാണുന്നു.

19അതിനാൽ, മനുഷ്യർ തീർച്ചയായും വഷ
ളായവർ തന്നെ! മൺകൂടാരങ്ങളിലാണവർ* വ
സിക്കുന്നത് ഈ വീടുകളുടെ അടിത്തറ ചെളി
യിലാണ്. ഈയാംപാറ്റകളെക്കാൾ നിസ്സാരമാ
യി അവർ മരണത്തിലേക്കു ഞെരുക്കപ്പെടും!

20ഉദയംമുതൽ അസ്തമയം വരെ മനുഷ്യർ
മരിക്കുന്നുവെങ്കിലും ആരുമത് ഗൗനിക്കുന്നില്ല.
അവർ എന്നെന്നേക്കുമായി മരിച്ചു മറഞ്ഞു
പോകുന്നു.

21അവരുടെ കൂടാരക്കയറുകൾ ഊരപ്പെടുക
യും അവർ വിവേകമില്ലാതെ ചാകുകയും ചെ
യ്യുന്നു.'

5 "ഇയ്യോബേ, വേണമെങ്കിൽ വിളിച്ചു നോ
ക്കൂ. പക്ഷേ ആരും നിനക്കു മറുപടിതരില്ല!
ദൂതന്മാരിലൊരുവന്റെ നേർക്കും നിനക്കു തിരി
യാനാകില്ല!

2ഒരു മണ്ടനെ അവന്റെ കോപം കൊല്ലുന്നു.
ഒരു വിഡ്ഢിയെ അവന്റെ ശക്തവികാരങ്ങൾ
കൊല്ലുന്നു.

---

**മൺകൂടാരം** മനുഷ്യശരീരം എന്നർത്ഥം.

3താൻ സുരക്ഷിതനാണെന്നു കരുതിയ ഒരു
വിഡ്ഢിയെ ഞാൻ കണ്ടു. എന്നാൽ പെട്ടെ
ന്നാണയാൾ മരിച്ചത്.
4അവന്റെ കുട്ടികളെ രക്ഷിക്കാൻ ആരുമില്ല.
കോടതിയിൽ അവർക്കുവേണ്ടി വാദിക്കാനാരു
മില്ല.
5അവന്റെ വിളകൾ വിശക്കുന്നവർ തിന്നു
തീർത്തു. മുൾപ്പടർപ്പുകളിൽ വളരുന്ന വിളകൾ
പോലും അവർ തട്ടിയെടുത്തു. അത്യാർത്തി
പൂണ്ടവർ അവർക്കുള്ളതെല്ലാം തട്ടിയെടുത്തു.
6ചീത്തക്കാലം നിലത്തുനിന്നല്ല ഉണ്ടാകുന്നത്.
കുഴപ്പങ്ങൾ നിലത്തുനിന്നല്ല ഉണ്ടാകുന്നത്.
7എന്നാൽ തീയിൽനിന്നും തീപ്പൊരികൾ ഉയ
ർന്നു പറക്കുമ്പോലെ സത്യമായി, മനുഷ്യൻ
കുഴപ്പങ്ങളിലേക്ക് പിറക്കുന്നു.
8പക്ഷേ, ഇയ്യോബേ, ഞാൻ നീയായിരുന്നെ
ങ്കിൽ ദൈവത്തിങ്കലേക്കു തിരിഞ്ഞ് എന്റെ
പ്രശ്നങ്ങൾ അവനോടു പറയുമായിരുന്നു.
9ദൈവം ചെയ്യുന്ന അത്ഭുതകാര്യങ്ങൾ മനു
ഷ്യനു മനസ്സിലാക്കാനാവില്ല. അവന്റെ
അത്ഭുത പ്രവൃത്തികൾക്കവസാനമില്ല.
10ദൈവം ഭൂമിയിലേക്കു മഴ അയയ്ക്കുന്നു.
വയലുകളിലേക്കവൻ ജലം അയയ്ക്കു ന്നു.
11വിനീതനെ ഉയർത്തുകയും ദു:ഖിതനെ
സന്തോഷവാനാക്കുകയും ചെയ്യുന്നു.
12ദൈവം കൗശലക്കാരുടെയും ദുഷ്ടന്മാരുടെ
യും പദ്ധതികൾ തകർത്ത് അവരുടെ വിജയ
ത്തെ ഇല്ലാതാക്കുന്നു.
13ജ്ഞാനികളെ ദൈവം അവരുടെ കൗശല
ങ്ങളിൽത്തന്നെ കുടുക്കുന്നു. അങ്ങനെ ആ കൗശ
ലതന്ത്രങ്ങൾ പരാജയപ്പെടുന്നു.
14ആ സമർത്ഥന്മാർ പകൽപോലും തടഞ്ഞു
വീഴും. ഉച്ചയ്ക്കുപോലും ഇരുട്ടിൽ തപ്പിത്തട
യുന്ന ഒരുവനെപ്പോലെയാണവർ.
15പാവങ്ങളെ ദൈവം മരണത്തിൽനിന്നു
രക്ഷിക്കുന്നു. സാമർത്ഥ്യമുള്ളവരായ ദുഷ്ടന്മാ
രുടെ ശക്തിയിൽനിന്ന് അവൻ പാവങ്ങളെ
രക്ഷിക്കുന്നു.
16അതിനാൽ പാവങ്ങൾക്ക് പ്രതീക്ഷയുണ്ട്.
നീതി കാട്ടാത്ത ദുഷ്ടരെ ദൈവം നശിപ്പിക്കു
കയും ചെയ്യുന്നു.
17ദൈവം തിരുത്തുന്നവൻ ഭാഗ്യവാൻ! അതി
നാൽ സർവ്വശക്തനായ ദൈവം ശിക്ഷിക്കു
മ്പോൾ പരാതിപ്പെടരുത്.

18താൻ ഉണ്ടാക്കുന്ന മുറിവുകൾ ദൈവം വച്ചു
കെട്ടുന്നു; അവൻ ആർക്കെങ്കിലും പരിക്കേല്പി
ച്ചാൽ അവന്റെ കൈകൾ തന്നെ സുഖപ്പെടു
ത്തുകയും ചെയ്യും.
19ആറ് അനർത്ഥങ്ങളിൽനിന്നും അവൻ
നിന്നെ രക്ഷിക്കും. ഏഴു ദുരന്തങ്ങളനുഭവിച്ചാ
ലും നിനക്കു മുറിവേൽക്കയില്ല!
20ക്ഷാമമുണ്ടാകുമ്പോൾ ദൈവം നിന്നെ മര
ണത്തിൽനിന്നും രക്ഷിക്കും. യുദ്ധമുണ്ടാകുമ്പോ
ഴും ദൈവം നിന്നെ മരണത്തിൽനിന്നും രക്ഷി
ക്കും.
21തങ്ങളുടെ മൂർച്ചയേറിയ നാവുകൊണ്ട്
ജനം നിന്നെപ്പറ്റി ദുഷിച്ചു പറഞ്ഞെന്നുവരാം
എന്നാൽ ദൈവം നിന്നെ രക്ഷിക്കും. വിനാശങ്ങ
ളുണ്ടാകുമ്പോൾ നീ ഭയക്കേണ്ടതില്ല.
22വിനാശത്തിലും ക്ഷാമത്തിലും നീ ചിരി
ക്കും. വന്യമൃഗങ്ങളെ നീ ഭയപ്പെടുകയില്ല!
23നിന്റെ ഉടമ്പടി ദൈവത്തോടായതിനാൽ
വയലിലെ പാറകൾപോലും നിന്റെ ഉടമ്പടി
പങ്കുവയ്ക്കും. കാട്ടുമൃഗങ്ങൾപോലും നിന്നോ
ടു സമാധാനത്തിലായിരിക്കും.
24നിന്റെ കൂടാരം സുരക്ഷിതമായതിനാൽ
നീ സമാധാനത്തിൽ വസിക്കും. നിന്റെ
വസ്തുവകകൾ പരിശോധിക്കുമ്പോൾ ഒന്നും
നഷ്ടപ്പെട്ടതായി നീ കാണുകയില്ല.
25നിനക്കു ഭൂമിയിലെ പുൽക്കൊടികളുടെയ
ത്ര, അസംഖ്യം കുട്ടികളുണ്ടാകും.
26വിളവെടുപ്പുകാലംവരെ ഗോതമ്പു വളരു
മ്പോലെ നീ വളരും. മൂത്തു വയോവൃദ്ധനാകും
വരെ നീ ജീവിക്കും.
27ഇയ്യോബേ ഞങ്ങളിതു പഠിച്ചിട്ടുണ്ട്. അവ
സത്യമാണെന്നും ഞങ്ങൾക്കറിയാം. അതിനാൽ
നീ ഞങ്ങളെ ശ്രവിക്കൂ; നിനക്കായി ഇതൊക്കെ
പഠിക്കൂ.”

## എലീഫസിന് ഇയ്യോബ് മറുപടി നൽകുന്നു

6 1-2അനന്തരം ഇയ്യോബ് മറുപടി പറഞ്ഞു:
“എന്റെ യാതനകൾ തൂക്കിനോക്കിയിരു
ന്നെങ്കിൽ, എന്റെ വിപത്തുകൾ കൂട്ടി തുലാ
സിൽ വച്ചിരുന്നെങ്കിൽ,
3എന്റെ ദു:ഖം നിനക്കു മനസ്സിലാകുമായിരു
ന്നു. സമുദ്രങ്ങളിലെ എല്ലാ മണൽത്തരികളെ
ക്കാളും എന്റെ വ്യസനത്തിന് ഭാരമുണ്ടാകും.
അതിനാലാണെന്റെ വാക്കുകൾ ഭോഷത്തങ്ങ
ളായി കാണപ്പെടുന്നത്.
4സർവ്വശക്തനായ ദൈവത്തിന്റെ ശരങ്ങൾ
എന്നിൽ തറച്ചിരിക്കുന്നു. ആ അമ്പുകളുടെ
വിഷം എന്റെ ആത്മാവറിയുന്നു. ദൈവത്തി
ന്റെ മാരകായുധങ്ങൾ എനിക്കുനേരെ നിരന്നു
നിൽക്കുന്നു.
5ഒരു പ്രശ്നവുമില്ലാത്തപ്പോൾ നിന്റെ
വാക്കുകൾ പറയാനെളുപ്പമാണ്. തിന്നാൻ
പുല്ലുള്ളപ്പോൾ കാട്ടുകഴുതപോലും അതിനാ
യി പരിഭവിക്കുകയില്ല. ഭക്ഷണമുള്ളപ്പോൾ
പശുവും അതിനായി മുക്രയിടുകയില്ല.
6ഉപ്പില്ലാത്ത ഭക്ഷണം തിന്നാൻ കൊള്ളില്ല.
മുട്ടയുടെ വെള്ളക്കരുവിന് ഒരു രുചിയുമില്ല.
7എനിക്ക് ദോഷം വരുത്തുന്ന ഒരു ഭക്ഷണവും
ഞാൻ കൈകൊണ്ടുതൊടില്ല! നിന്റെ വാക്കു
കൾ എനിക്കിപ്പോളങ്ങനെയാണ്.
8എന്റെ അപേക്ഷകൾ സാധിച്ചിരുന്നെങ്കി
ലെന്ന് ഞാനാശിക്കുന്നു. എന്റെ ആവശ്യങ്ങൾ
ദൈവം അനുവദിച്ചെങ്കിൽ!
9ദൈവം എന്നെ ഞെരിച്ചു കൊന്നിരുന്നെ
ങ്കിൽ!
10അവൻ എന്നെ വധിച്ചിരുന്നെങ്കിൽ ഒരു
കാര്യത്തിൽ ഞാൻ ആശ്വാസം കൊണ്ടേനെ,
ഒരു കാര്യത്തിൽ ഞാൻ സന്തോഷിച്ചേനെ; ഈ
വേദനയിലും ഞാൻ അനുസരണക്കേടു കാണി
ച്ചില്ല. പരിശുദ്ധന്റെ കല്പനകളൊന്നും ഞാൻ
നിഷേധിച്ചിട്ടില്ല.
11“എന്റെ കരുത്തു നഷ്ടമായിരിക്കുന്നു,
അതിനാലെനിക്കിനി ജീവിതത്തിൽ പ്രതീക്ഷ
യുമില്ല. എനിക്കിനി എന്തു സംഭവിക്കുമെന്നറി
യില്ല, അതിനാൽ എനിക്കിനി ക്ഷമയ്ക്കു കാര
ണമില്ല.
12ഞാനൊരു പാറയെപ്പോലെ കരുത്തുള്ളവന
ല്ല. എന്റെ ദേഹം ഓടു കൊണ്ടുണ്ടാക്കിയതല്ല,
13എനിക്കിപ്പോൾ എന്നെത്തന്നെ സഹായി
ക്കാനുള്ള കരുത്തില്ല. എന്തുകൊണ്ടെന്നാൽ,
വിജയം എന്നിൽനിന്നും എടുക്കപ്പെട്ടിരിക്കുന്നു.
14ഒരുവന് കുഴപ്പങ്ങളുണ്ടാകുമ്പോൾ സ്നേ
ഹിതർ അയാളോടു ദയ കാണിക്കണം. സുഹൃ

ത്ത് സർവ്വശക്തനായ ദൈവത്തിൽനിന്നും അക
ന്നെങ്കിലും ഒരുവൻ അയാളോടു വിശ്വസ്തത
പുലർത്തണം.
15എന്നാൽ എന്റെ സഹോദരന്മാരേ, നിങ്ങൾ
വിശ്വസ്തരായിരുന്നില്ല. എനിക്കു നിങ്ങളെ ആ
ശ്രയിക്കാനാവില്ല. ചിലപ്പോഴൊക്കെ പ്രവഹി
ക്കുകയും ചിലപ്പോഴൊക്കെ നിശ്ചലമാവുകയും
ചെയ്യുന്ന അരുവി പോലെയാണ് നിങ്ങൾ.
16ഉറഞ്ഞ മഞ്ഞു നിറഞ്ഞിരിക്കുകയും ഉരുകു
മ്പോൾ കവിഞ്ഞൊഴുകുകയും ചെയ്യുന്ന അരു
വികൾ പോലെയാണു നിങ്ങൾ.
17വേനൽക്കാലത്തെ ചൂടിൽ വെള്ളമൊഴുകാ
തെയാകുകയും അരുവികളില്ലാതെയാകുകയും
ചെയ്യും.
18വ്യാപാരികൾ മരുഭൂമിയിലേക്കു തങ്ങളുടെ
വഴിമാറിപ്പോവുകയും അപ്രത്യക്ഷമാകുകയും
ചെയ്യുന്നു.
19തേമയിൽനിന്നുള്ള വ്യാപാരികൾ വെള്ളം
തേടുന്നു. ശെബയിൽനിന്നുള്ള സഞ്ചാരികൾ
പ്രതീക്ഷയോടെ വെള്ളത്തിനായി തെരയുന്നു.
20ജലം കണ്ടെത്താമെന്ന് അവർ കരുതുന്നുണ്ടെ
ങ്കിലും അവർ നിരാശരായിത്തീരുന്നു.
21നിങ്ങൾ ആ നീരുറവകൾ പോലെയാണ്.
എന്റെ അനർത്ഥങ്ങൾ കണ്ട് നിങ്ങൾ ഭയപ്പെ
ടുന്നു.
22ഞാൻ നിങ്ങളുടെ സഹായം ആവശ്യപ്പെ
ട്ടോ? ഇല്ല! എന്നാൽ നിങ്ങളെനിക്ക് സൗജന്യമാ
യി ഉപദേശങ്ങൾ തന്നു!
23'എന്നെ ശത്രുക്കളിൽനിന്നും രക്ഷിക്കൂ!
എന്നെ ദുഷ്ടരിൽനിന്നും രക്ഷിക്കൂ!' എന്നൊ
ന്നും ഞാൻ ആവശ്യപ്പെട്ടില്ലല്ലോ.
24"അതിനാലിപ്പോൾ എന്നെ പഠിപ്പിക്കൂ.
ഞാൻ മിണ്ടാതെയിരിക്കാം. ഞാൻ ചെയ്ത
തെറ്റുകൾ ചൂണ്ടിക്കാണിക്കൂ.
25സത്യമുള്ള വാക്കുകൾ ശക്തമാക്കുന്നു. എ
ന്നാൽ നിങ്ങളുടെ വാദങ്ങൾ നിഷ്ഫലങ്ങൾ.
26നിങ്ങളെന്നെ വിമർശിക്കാനാണോ ഭാവം?
കൂടുതൽ ക്ഷീണിതമായ വാക്കുകൾ നിങ്ങൾ
പറയുമോ?
27മാതാപിതാക്കളില്ലാത്ത കുട്ടികളുടെ സാധ
നങ്ങൾ കിട്ടാൻ നിങ്ങൾ നറുക്കിടുകയും ചെ
യ്യുന്നു. നിങ്ങൾ സ്വന്തം സുഹൃത്തിനെ വിൽ
ക്കുന്നു.
28എന്നാലിനി എന്റെ മുഖത്തേക്കുനോക്കൂ.
ഞാൻ നിങ്ങളോടു നുണ പറയില്ല.
29അതിനാലിപ്പോൾ മനംമാറ്റുക. അനീതി
കാട്ടരുത്, വീണ്ടും ചിന്തിക്കൂ. ഞാൻ തെറ്റൊന്നും
ചെയ്തിട്ടില്ല.
30ഞാൻ കള്ളം പറയുകയല്ല. എനിക്ക് ശരി
യെ തെറ്റിൽനിന്നും തിരിച്ചറിയാനാകും."

7 ഇയ്യോബു പറഞ്ഞു,"ഈ ലോകത്തിൽ ക
ഷ്ടപ്പാടുമാത്രമാണു മനുഷ്യനുള്ളത്. ഒരു കൂ
ലിക്കാരൻേറതുപോലെയാണവന്റെ ജീവിതം.
2ചൂടേറിയ പകലത്തെ പണികഴിഞ്ഞ് തണു
പ്പുള്ള തണൽകൊതിക്കുന്ന അടിമയെപ്പോലെ
യാണു മനുഷ്യൻ. ശമ്പളദിവസം കാത്തിരിക്കു
ന്ന കൂലിപ്പണിക്കാരനെപ്പോലെയാണ് മനു
ഷ്യൻ. 3നിരാശനിറഞ്ഞ മാസങ്ങൾ എന്നിൽ
നിന്നും പോയിരിക്കുന്നു. കഷ്ടതയുടെ രാത്രിക
ളും എനിക്ക് നൽകപ്പെട്ടിരിക്കുന്നു.
4കിടക്കുമ്പോൾ ഞാൻ ആലോചിക്കും, 'ഉണർ
ന്നെണീയ്ക്കാനിനി എത്രനേരമുണ്ട്?' രാത്രി ഇഴ
ഞ്ഞുനീങ്ങുന്നു. സൂര്യനുദിക്കുംവരെ ഞാൻ തി
രിഞ്ഞും മറിഞ്ഞും കിടക്കുന്നു.
5പുഴുക്കളും ചെളിയും എന്റെ ശരീരത്തെ
പൊതിഞ്ഞിരിക്കുന്നു. എന്റെ തൊലിപൊട്ടി
നിറയെ മുറിവുകളായിരിക്കുന്നു.
6നെയ്ത്തുകാരന്റെ ഓടത്തെക്കാൾ വേഗ
ത്തിൽ എന്റെ ദിനങ്ങൾ പാഞ്ഞുപോകുന്നു.
എന്റെ ജീവിതം ആശയറ്റവസാനിക്കുന്നു.
7ദൈവമേ, എന്റെ ജീവിതം വെറുമൊരു ശ്വാ
സമാണെന്നോർക്കേണമേ. ഇനിയൊരിക്കലും
എന്റെ കണ്ണുകൾ നല്ലതൊന്നും കാണില്ല.
8നീയുമെന്നെ ഇനിയൊരിക്കലും കാണില്ല.
നീ എന്നെത്തിരയുമെങ്കിലും ഞാൻ പോയ്ക്ക
ഴിയും.
9ഒരു മേഘം മാഞ്ഞുമറയുമ്പോലെ ഒരുവൻ
മരിച്ച് കല്ലറയിലടക്കപ്പെട്ട് തിരിച്ചുവരാത്തവി
ധം പൊയ്പ്പോകുന്നു.
10തന്റെ പഴയ വസതിയിലേക്കവനിനി ഒരി
ക്കലും തിരിച്ചുവരികയില്ല. അവന്റെ വസതി
ഇനിമേൽ അവനെ അറിയുകയുമില്ല.
11അതിനാൽ ഞാൻ മിണ്ടാതിരിക്കില്ല! ഞാൻ
സംസാരിക്കും! എന്റെ മനസ്സു യാതനയറിയു
കയാണ്! എന്റെ മനസ്സ് അസ്വസ്ഥമായിരിക്കു
ന്നതിനാൽ ഞാൻ പരാതി പറയുകതന്നെ ചെ
യ്യും.
12ദൈവമേ, നീയെനിക്കെന്തിനു കാവൽ
നിൽക്കുന്നു? ഞാൻ സമുദ്രമോ സമുദ്രജീവി
യോ ആണോ?
13എന്റെ കിടക്ക എനിക്കാശ്വസം നൽ കണം.
എന്റെ കട്ടിൽ എനിക്കു വിശ്രമവും ആശ്വാ
സവും തരണം.
14എന്നാൽ, ദൈവമേ, ഞാൻ കിടക്കുമ്പോൾ
നീയെന്നെ സ്വപ്നങ്ങൾ കൊണ്ടു വിരട്ടുന്നു.
ദർശനങ്ങൾകൊണ്ടു പേടിപ്പിക്കുന്നു.
15അതിനാൽ ഈ ലോകത്തിൽ ജീവിക്കുന്ന
തിനെക്കാൾ കഴുത്തു ഞെരിച്ചു കൊല്ലപ്പെടുന്ന
താണെനിക്കിഷ്ടം.
16ഞാനെന്റെ ജീവിതത്തെ വെറുക്കുന്നു. നി
ത്യമായി ജീവിക്കാനെനിക്കിഷ്ടമില്ല. എന്നെ
വെറുതെ വിടൂ, എന്റെ ജീവിതത്തിന് അർ
ത്ഥമില്ലാതായിരിക്കുന്നു.
17ദൈവമേ, മനുഷ്യനെന്തുകൊണ്ടാണ് അങ്ങ
യ്ക്ക് പ്രധാനമായത്? നീയെന്തിനവനെ ഗൗനി
ക്കുന്നു? എന്തിനവന്റെമേൽ മനസ്സുവയ്ക്കുന്നു?
18എന്തിനു നീയെന്നും രാവിലെ അവനെ
സന്ദർശിക്കുകയും ഓരോ നിമിഷവും അവനെ
പരീക്ഷിക്കുകയും ചെയ്യുന്നു?
19ദൈവമേ, നീയൊരിക്കലും എന്നിൽനിന്നും
കണ്ണെടുക്കുന്നില്ല, ഒരു നിമിഷത്തേക്കു പോലും
നീയെന്നെ ഏകനായി വിടുന്നുമില്ല.
20ദൈവമേ, നീ മനുഷ്യരെ നിരീക്ഷിച്ചുകൊ
ണ്ടേയിരിക്കുന്നു. ഞാൻ പാപം ചെയ്തെങ്കിൽ,
കൊള്ളാം, എനിക്കെന്തു ചെയ്യാനാകും? എന്നെ
നീയെന്തിനു ലക്ഷ്യമാക്കുന്നു? ഞാൻ നിന
ക്കൊരു ഭാരമായോ?
21എന്റെ തെറ്റുകൾക്കു നീയെന്തുകൊണ്ടു
മാപ്പു തരുന്നില്ല? എന്റെ പാപങ്ങൾ എന്തു
കൊണ്ടു പൊറുക്കുന്നില്ല? ഞാനുടനെ മരിച്ചു
മണ്ണടിയും. അപ്പോൾ നീയെന്നെ തിരയുമെ
ങ്കിലും ഞാൻ പോയിരിക്കും."

### ബിൽദാദ് ഇയ്യോബിനോടു സംസാരിക്കുന്നു

8 അപ്പോൾ, ശൂഹ്യനായ ബിൽദാദ് ഇയ്യോ
ബിനോടു മറുപടി പറഞ്ഞു,

2“നീയെത്ര നാളിങ്ങനെ പറയും? നിന്റെ വാക്കുകൾ കൊടുങ്കാറ്റു പോലെ ആഞ്ഞടിക്കുന്നു.

3ദൈവം എപ്പോഴും നീതിമാനായിരിക്കും. സർവ്വശക്തനായ ദൈവം ഒരിക്കലും നേരിന്റെ വഴിവിടില്ല.

4നിന്റെകുട്ടികൾ ദൈവത്തിനെതിരെ പാപം ചെയ്തെങ്കിൽ അവനവരെ ശിക്ഷിച്ചിട്ടുണ്ട്. അവർ തങ്ങളുടെ പാപത്തിന്റെ വില നൽകി.

5എന്നാൽ ഇയ്യോബേ, നീയിപ്പോൾ ദൈവത്തെ നോക്കുകയും സർവ്വശക്തനായ അവനോടു പ്രാർത്ഥിക്കുകയും ചെയ്യുക.

6നീ നിർമ്മലനും നല്ലവനുമാണെങ്കിൽ അവൻ വേഗം നിന്റെ സഹായത്തിനെത്തും. നിന്റെ കുടുംബത്തെ അവൻ നിനക്കു തിരികെ തരും.

7അപ്പോൾ നിനക്കാരംഭത്തിലുണ്ടായിരുന്നതിനേക്കാൾ ഉണ്ടാവുകയും ചെയ്യും!

8തങ്ങളുടെ പൂർവ്വികന്മാർ പഠിച്ചതെന്തെന്ന് മുതിർന്നവരോടു ചോദിച്ചു മനസ്സിലാക്കൂ.

9നാം ഇന്നലെ പിറന്നവരെപ്പോലെയാണ്. നാം വളരെ പ്രായം കുറഞ്ഞവരും വളരെ കുറച്ച് അറിവുള്ളവരുമാണ്. ലോകത്തിലെ നമ്മുടെ ദിവസങ്ങൾ നിഴൽ പോലെ ഹ്രസ്വങ്ങളാണ്.

10മുതിർന്നവർക്ക് നിന്നെ പഠിപ്പിക്കാൻ കഴിഞ്ഞേക്കാം. തങ്ങൾ പഠിച്ചതൊക്കെ അവർക്ക് നിന്നെ പഠിപ്പിക്കാൻ കഴിഞ്ഞേക്കാം.”

11ബിൽദാദു പറഞ്ഞു, “വരണ്ടനിലത്ത് ഈറയ്ക്കു വളരാനൊക്കുമോ? വെള്ളമില്ലാതെ ഓടലിനു വളരാനാകുമോ?

12ഇല്ല. വെള്ളം വറ്റിയുണങ്ങുമ്പോൾ അവയുമുണങ്ങും. മുറിച്ചെടുത്തുപയോഗിക്കാൻ വയ്യാത്തത്ര ചെറുതായിരിക്കും അവ.

13ദൈവത്തെ മറക്കുന്നവർ ആ ഓടൽച്ചെടി പോലെയാണ്. ദൈവത്തെ മറക്കുന്നവന് ഒരു പ്രതീക്ഷയുമുണ്ടാകില്ല.

14അവന് ചാരാൻ ഒന്നുമുണ്ടാകില്ല. ചിലന്തിവല പോലെയാണവന്റെ സുരക്ഷിതത്വം.

15ചിലന്തിവലയിലേക്കാരെങ്കിലും ചാരിയാൽ വല പൊട്ടിത്തകരും. അവൻ ചിലന്തിവലയിൽ മുറുകെ പിടിക്കുമെങ്കിലും അത് അവന് താങ്ങുനൽകില്ല.

16സമൃദ്ധമായി വെള്ളവും വെളിച്ചവും കിട്ടുന്ന ഒരു ചെടിയെപ്പോലെയാണയാൾ. അതിന്റെ ശാഖകൾ തോട്ടമാകെ പടർന്നു വ്യാപിക്കുന്നു.

17അതിന്റെ വേരുകൾ പാറക്കൂനകളെ ചുറ്റി വരിയുകയും പാറകൾക്കിടയിൽ വളരാൻ ശ്രമിക്കുകയും ചെയ്യുന്നു.

18എന്നാൽ അവിടെനിന്നും ആ ചെടി പറിച്ചുമാറ്റിയാൽ അതു പട്ടുപോവുകയും അതു മുമ്പ് അവിടെ നിന്നിരുന്നതാണെന്ന് ആരും തിരിച്ചറിയാതാകുകയും ചെയ്യും.

19എന്നാൽ ആ ചെടി സന്തുഷ്ടമായിരുന്നു. അതു നിന്നസ്ഥലത്ത് മറ്റൊരു ചെടി വളരുകയും ചെയ്യും.

20നിഷ്കളങ്കരെ ദൈവം ഒരിക്കലും കൈവെടിയുകയില്ല. ദുഷ്ടരെ അവൻ സഹായിക്കുകയുമില്ല.

21ഇനിയും ദൈവം നിന്റെ വായിൽ ചിരിയും അധരങ്ങളിൽ ആഹ്ലാദവും നിറയ്ക്കും.

22എന്നാൽ നിന്റെ ശത്രുക്കൾ നാണക്കേട് അവരുടെ വസ്ത്രമായി ധരിക്കും. ദുഷ്ടരുടെ വീടുകൾ തകർക്കപ്പെടുകയും ചെയ്യും.”

## ബിൽദാദിനോട് ഇയ്യോബ് മറുപടി പറയുന്നു

9 അപ്പോൾ ഇയ്യോബ് മറുപടി പറഞ്ഞു:
2“അതെ, നീ പറയുന്നതു സത്യമാണെന്നു ഞാനറിയുന്നു. പക്ഷേ മനുഷ്യനെങ്ങനെ ദൈവത്തോടു വാദിച്ചു ജയിക്കും.

3ദൈവത്തോടാർക്കു തർക്കിക്കാനാവും? ദൈവത്തിന് ആയിരം ചോദ്യങ്ങൾ ചോദിക്കാനുണ്ടാകും. അതിനൊന്നിനുപോലും ഉത്തരം നൽകാൻ മനുഷ്യനാവില്ല!

4ദൈവം വലിയ ജ്ഞാനിയാകുന്നു. അവന്റെ ശക്തി മഹത്തുമാണ്. ആർക്കും ദൈവത്തോടേറ്റുമുട്ടി മുറിവേൽക്കാതിരിക്കാനാവില്ല.

5കോപമുണ്ടാകുമ്പോൾ ദൈവം പർവ്വതങ്ങളെ അവയറിയാതെ മാറ്റിക്കളയുന്നു.

6ഭൂകമ്പങ്ങൾകൊണ്ട് ദൈവം ഭൂമിയെ ഇളക്കുന്നു. ഭൂമിയുടെഅടിക്കല്ലുകൾ ദൈവം ഇളക്കുന്നു.

7സൂര്യനോടു കല്പിച്ച് അതിനെ ഉദിക്കാതിരിപ്പിക്കാൻ ദൈവത്തിനു കഴിയും. നക്ഷത്രങ്ങളെ അവന് തടവിലിട്ടു തിളക്കമില്ലാതെയാക്കാം.

8ആകാശത്തെ ഉണ്ടാക്കിയത് ദൈവം തനിയെ ആണ്. സമുദ്രത്തിലെ തിരമാലകൾക്കുമേൽ അവൻ നടക്കുന്നു.

9“ചോതിനക്ഷത്രത്തെയും മകയിരംനക്ഷത്രത്തെയും കാർത്തികനക്ഷത്ര സമൂഹത്തെയും ദൈവം സൃഷ്ടിച്ചു.

10മനുഷ്യർക്കു മനസ്സിലാകാത്ത അത്ഭുതകാര്യങ്ങൾ ദൈവംചെയ്യുന്നു. ദൈവത്തിന്റെ മഹത്തായ അത്ഭുതപ്രവൃത്തികൾക്കന്ത്യമില്ല.

11ദൈവം എന്നെ കടന്നുപോകുമ്പോൾ എനിക്കവനെ കാണാനാകുന്നില്ല. അവൻ കടന്നുപോകുമ്പോൾ അവനെ ഞാൻ ശ്രദ്ധിക്കുന്നതുമില്ല.

12ദൈവം പിടിച്ചെടുത്തുകൊണ്ടുപോകുമ്പോൾ ആർക്കുമവനെ തടയാനാവില്ല. ‘നീയെന്താണു ചെയ്യുന്നത്?’ എന്നു ചോദിക്കാനാർക്കും കഴികയില്ല.

13ദൈവം തന്റെ കോപമടക്കുന്നില്ല. രഹബിന്റെ സഹായികൾപോലും ദൈവത്തെ ഭയക്കുന്നു.

14അതിനാൽ എനിക്കു ദൈവത്തോടു തർക്കിക്കാനാവില്ല. അവനോടെന്തു പറയണമെന്നും എനിക്കറിയില്ല.

15ഞാൻ നിഷ്കളങ്കനാണ്. എങ്കിലും അവനു മറുപടി നൽകാൻ എനിക്കാവില്ല. എന്റെ ന്യായാധിപനോടു കരുണ യാചിക്കാനേ എനിക്കാകൂ.

16ഞാൻ വിളിക്കുകയും അവൻ മറുപടി തരികയും ചെയ്യുന്നുണ്ടെങ്കിലും അവൻ യഥാർത്ഥത്തിൽ എന്നെ കേൾക്കുന്നുണ്ടെന്നു ഞാൻ വിശ്വസിക്കുന്നില്ല.

17എന്നെത്തകർക്കാൻ ദൈവം കൊടുങ്കാറ്റിനെ അയയ്ക്കും. ഒരു കാരണവുമില്ലാതെ അവനെനിക്കു കൂടുതൽ മുറിവുകൾ നൽകും.

18ശ്വാസമെടുക്കുന്നതിനുപോലും ദൈവമെന്നെ അനുവദിക്കില്ല. അവനെനിക്കു കൂടുതൽ ദുരിതങ്ങൾ നൽകും.

19എനിക്കു ദൈവത്തെ തോല്പിക്കാനാവില്ല. ദൈവം അത്ര കരുത്തനാണ്! ദൈവത്തെ നീതിപീഠത്തിലേക്കു വരുത്താനോ എന്നോടു നീതിമാനായിരിക്കാൻ അവനെ നിർബ്ബന്ധിക്കുവാനോ എനിക്കാവില്ല. ദൈവത്തെ നീതിപീഠത്തിലേക്കു കൊണ്ടുവരാൻ ആർക്കാണു കഴിയുക?

20ഞാൻ നിഷ്കളങ്കനാണ്, പക്ഷേ എൻെറ
വാക്കുകൾ എന്നെ കുറ്റവാളിയാക്കുന്നു. ഞാൻ
നിഷ്കളങ്കൻ, എന്നാൽ ഞാൻ സംസാരിക്കു
മ്പോൾ എൻെറ വായ എന്നെ കുറ്റക്കാരനാ
ക്കുന്നു.
21ഞാൻ നിഷ്കളങ്കൻ, പക്ഷേ എന്തുചിന്തി
ക്കണമെന്ന് എനിക്കറിയില്ല. ഞാനെൻെറ ജീവി
തത്തെത്തന്നെ വെറുക്കുന്നു.
22ഞാൻ എന്നോടുതന്നെ പറയുന്നു, 'എല്ലാ
വർക്കും ഒരേ കാര്യങ്ങൾതന്നെ സംഭവിക്കും.
ദുഷ്ടനെപ്പോലെ തന്നെ നിഷ്കളങ്കരും മരിക്കും.
ദൈവം അവരുടെയെല്ലാം ജീവിതം അവസാനി
പ്പിക്കും.'
23ഭയങ്കരമായതു സംഭവിക്കുമ്പോഴും നിഷ്ക
ളങ്കൻ കൊല്ലപ്പെടുമ്പോഴും ദൈവം അവൻെറ
നേർക്കു ചിരിക്കുമോ?
24ദുഷ്ടൻ ഒരു ദേശത്തിൻെറ നിയന്ത്രണം
പിടിച്ചെടുക്കുമ്പോൾ സംഭവിക്കുന്നതൊക്കെ
ദൈവം നേതാക്കളിൽനിന്നും മറയ്ക്കുമോ?
അതാണ് സത്യമെങ്കിൽ പിന്നെ ആരാണു
ദൈവം?
25ഒരോട്ടക്കാരനെക്കാൾ കൂടുതൽ വേഗത്തിൽ
എൻെറ ദിനങ്ങൾ പോകുന്നു. എൻെറ ദിനങ്ങൾ
പറന്നുപോകുന്നു, അതിലാകട്ടെ ആഹ്ലാദമൊട്ടു
മില്ല.
26ഈറ്റവള്ളങ്ങളെപ്പോലെ എൻെറ ദിനങ്ങൾ
വേഗത്തിൽ പോകുന്നു. ഒരു മൃഗത്തെ പിടി
ക്കാൻ താണുപറക്കുന്ന പരുന്തിനെപ്പോലെ
എൻെറ ദിനങ്ങൾ പാഞ്ഞുപോകുന്നു.
27'ഞാൻ പരാതിപ്പെടുകയില്ല. ഞാനെൻെറ
വേദനകൾ മറക്കും, എൻെറമുഖത്തു ഞാൻ ചി
രിപടർത്തും' എന്നൊക്കെ ഞാൻ പറഞ്ഞാലും.
28അതിലൊരു മാറ്റവും വരുത്തുന്നില്ല. യാതന
കളിപ്പോഴും എന്നെ ഭയപ്പെടുത്തുന്നു!
29ഞാൻ കുറ്റവാളിയെന്നു വിധിക്കപ്പെട്ടുകഴി
ഞ്ഞു. പിന്നെ ഞാനെന്തിനുശ്രമിച്ചുകൊണ്ടേ
യിരിക്കുന്നു? ഞാൻ പറയുന്നു, 'മറന്നു കളയുക!'
30ഞാനെന്നെ മഞ്ഞിൽ കുളിപ്പിച്ചാലും സോ
പ്പുകൊണ്ട് കൈകൾ കഴുകിയാലും,
31ദൈവം എന്നെ ചെളിക്കുണ്ടിൽ തള്ളിയിടും.
അപ്പോഴെൻെറ വസ്ത്രങ്ങൾപോലും എന്നെ
വെറുക്കും.
32ദൈവം എന്നെപ്പോലൊരു മനുഷ്യനല്ല. അ
തിനാലവനോടു മറുപടി പറയാൻ എനിക്കാ
വില്ല. ഞങ്ങൾക്കൊരുമിച്ചു കോടതിയിൽ
കണ്ടുമുട്ടാനുമാകില്ല.
33ഇരുവരുടെയുമിടയിൽ ഒരു മധ്യസ്ഥനുണ്ടാ
യിരുന്നെങ്കിൽ! ഞങ്ങൾക്കിടയിൽ ന്യായവിധി
നടത്താനാരെങ്കിലും ഉണ്ടായിരുന്നെങ്കിൽ!
34ദൈവത്തിൻെറ ശിക്ഷാദണ്ഡ് ആരെങ്കിലും
എടുത്തുകൊണ്ടുപോയിരുന്നെങ്കിൽ! അപ്പോൾ
ദൈവം എന്നെ അധികം ഭയപ്പെടുത്തുകയില്ല.
35അപ്പോൾ ദൈവത്തെ ഭയക്കാതെ എനിക്കു
പറയാനുള്ളതു പറയാമല്ലോ. എന്നാലിപ്പോളെ
നിക്കതു സാദ്ധ്യമല്ല.

10 ഞാനെൻെറ ജീവിതത്തെത്തന്നെ വെറു
ക്കുന്നു. അതിനാൽ ഞാൻ എൻെറപരാ
തി തുറന്നുപറയും. എൻെറ മനസ്സുനീറുകയാ
ണ്, അതിനാൽ ഞാനിപ്പോൾ സംസാരിക്കും.
2ഞാൻ ദൈവത്തോടിങ്ങനെ പറയും:
'എന്നിൽ പഴിചാരരുത്! എന്നോടു പറയൂ,
ഞാനെന്തു തെറ്റാണു ചെയ്തത്? എനിക്കെ
തിരെ നിനക്കെന്താണുള്ളത്?
3ദൈവമേ, എന്നെ വേദനിപ്പിക്കുന്നതിൽ നീ
സന്തോഷിക്കുന്നുവോ? നീ സൃഷ്ടിച്ചതിനെ
ശ്രദ്ധിക്കാത്തതുപോലെ തോന്നുന്നു! അല്ലെ
ങ്കിൽ, ദുഷ്ടരുടെ പദ്ധതികളിൽ നീ ആഹ്ലാദി
ക്കുന്നുണ്ടാവാം?
4ദൈവമേ, നിൻെറ കണ്ണുകൾ മനുഷ്യരുടേതാ
ണോ? മനുഷ്യരെപ്പോലെയാണോ നീ കാര്യ
ങ്ങൾ കാണുന്നത്?
5നിൻെറ ജീവിതം ഞങ്ങളുടേതുപോലെ ഹ്ര
സ്വമാണോ? നിൻെറ ജീവിതം മനുഷ്യജീവിതം
പോലെ ഹ്രസ്വമോ? അല്ല! പിന്നെ നിനക്കെ
ങ്ങനെ ഇതിനെക്കുറിച്ചറിയാം?
6എൻെറ തെറ്റിനെ നീ തെരയുന്നു. എൻെറ
പാപത്തെ നീ തെരയുന്നു.
7ഞാൻ നിഷ്കളങ്കനെന്നു നിനക്കറിയാം. പ
ക്ഷേ നിൻെറ കരുത്തിൽനിന്നും എന്നെ രക്ഷി
ക്കാനാർക്കുമാവില്ല.
8ദൈവമേ, നിൻെറ കൈകളാണ് എന്നെ സൃ
ഷ്ടിച്ചതും എൻെറദേഹത്തിനു രൂപം കൊടുത്ത
തും. എന്നാലിപ്പോൾ അവ എന്നോടടുത്ത്
എന്നെ നശിപ്പിക്കുന്നു.
9ദൈവമേ, കളിമണ്ണുകൊണ്ടാണു നീയെന്നെ
സൃഷ്ടിച്ചത് എന്നു നീ ഓർക്കുക. നീയെന്നെ
വീണ്ടും കളിമണ്ണാക്കുമോ?
10നീയെന്നെ പാലുപോലെ പകർന്നൊഴിക്കു
ന്നു. പാൽക്കട്ടിയുണ്ടാക്കുന്നവനെപ്പോലെ നീ
യെന്നെ കടഞ്ഞെടുക്കുന്നു.
11നീയെനിക്ക് എല്ലുകളും പേശികളും തന്നു.
എന്നിട്ടു നീ എന്നെ മാംസവും ത്വക്കും കൊണ്ടു
പൊതിഞ്ഞു.
12നീയെനിക്കു ജീവൻ നൽകുകയും എന്നോ
ടു വളരെ കാരുണ്യം കാട്ടുകയുംചെയ്തു. നീ
എന്നെ പരിപാലിക്കുകയും എൻെറ ആത്മാ
വിനുമേൽ ദൃഷ്ടിവയ്ക്കുകയും ചെയ്തു.
13എന്നാലും ഇതാണു നീ നിൻെറ ഹൃദയ
ത്തിൽ ഒളിപ്പിച്ചുവച്ചത്. നീ നിൻെറ ഹൃദയത്തി
ലൊളിപ്പിച്ചുവച്ച പദ്ധതിയെന്തെന്നു ഞാനറി
യുന്നു. അതെ, നിൻെറ ഉള്ളിലിതാണെന്നെനി
ക്കറിയാം.
14ഞാൻ പാപം ചെയ്തെങ്കിൽ, എന്നെ വീ
ക്ഷിച്ചുകൊണ്ടിരിക്കുന്ന നിനക്ക് എൻെറ തെറ്റി
ന് എന്നെ ശിക്ഷിക്കാം.
15പാപം ചെയ്യുമ്പോൾ ഞാൻ അപരാധിയാ
കുന്നു, എനിക്കുയാതനയുണ്ടാകും. പക്ഷേ
ഞാൻ നിഷ്കളങ്കനെങ്കിലും എനിക്കു തലയു
യർത്താനാവില്ല! കാരണം, ഞാനത്രമാത്രം അപ
മാനിതനാണ്.
16എനിക്കേതെങ്കിലും വിജയമുണ്ടായി ഞാന
ഹങ്കരിച്ചാൽ, വേട്ടക്കാരൻ സിംഹത്തെ വേട്ടയാ
ടുമ്പോലെ നീയെന്നെ വേട്ടയാടുന്നു. നീ വീ
ണ്ടും നിൻെറ ശക്തി എൻെറ നേർക്കു കാട്ടുന്നു.
17ഞാൻ അപരാധിയാണെന്നു തെളിയിക്കാൻ
നിൻെറ പക്കൽ ആളുകളെപ്പോഴുമുണ്ട്. ഒന്നൊ
ന്നായി എനിക്കെതിരെ സൈന്യങ്ങളെ അയ
യ്ക്കുന്നതുപോലെ പലവിധത്തിൽ നീ നിൻെറ
കോപം വീണ്ടും വീണ്ടും എനിക്കെതിരെ
കാട്ടുന്നു.
18അതിനാൽ, ദൈവമേ, നീയെന്തിനെന്നെ
ജനിക്കാനനുവദിച്ചു? ആരെങ്കിലും എന്നെ കാ
ണുംമുമ്പേ ഞാൻ മരിച്ചിരുന്നെങ്കിൽ എന്നു ഞാ
നാഗ്രഹിക്കുന്നു!
19ഞാനൊരിക്കലും ജീവിക്കാതിരുന്നെങ്കിൽ
എന്നു ഞാനാശിക്കുന്നു. എൻെറ അമ്മയുടെ
ഗർഭപാത്രത്തിൽനിന്നും നേരെ കല്ലറയിലേക്കു

ഞാൻ എടുക്കപ്പെട്ടിരുന്നെങ്കിൽ എന്നും ഞാ
നാശിക്കുന്നു.

20എന്റെ ജീവിതം ഏറെക്കുറെ അവസാനി
ച്ചിരിക്കുന്നു. അതിനാലെന്നെ വെറുതെ വിടൂ!

21ആരും തിരികെപ്പോരാത്ത ഇരുട്ടിന്റെയും
മരണത്തിന്റെയും ആ സ്ഥലത്തേക്കു ഞാൻ
പോകുംമുമ്പ് എനിക്കവശേഷിക്കുന്ന അല്പസമ
യം ഞാനാസ്വദിക്കട്ടെ.

22ആർക്കും കാണാനാവാത്ത, ഇരുട്ടും നിഴ
ലുകളും ആശയക്കുഴപ്പവും നിറഞ്ഞ, വെളിച്ചം
പോലും ഇരുട്ടുപോലെയായ ആ സ്ഥലത്തേക്കു
പോകുംമുമ്പ് ഞാനെന്റെ അവശേഷിക്കുന്ന
അല്പസമയം ആസ്വദിക്കട്ടെ.'"

## സോഫർ ഇയ്യോബിനോടു സംസാരിക്കുന്നു

11 അപ്പോൾ നയമാത്യനായ സോഫർ ഇ
യ്യോബിനോടു പ്രതികരിച്ചു. അയാൾ
പറഞ്ഞു,

2"ഈ വാക്പ്രവാഹത്തിനു മറുപടി പറയേ
ണ്ടതു തന്നെ! ഈ വാക്കുകൾ കൊണ്ട് ഇയ്യോബ്
നീതിമാനാണെന്നു നീ കരുതുന്നുവോ? ഇല്ല!

3നിനക്കുള്ള മറുപടി ഞങ്ങൾക്കില്ലെന്നാണോ
ഇയ്യോബേ നീ കരുതുന്നത്? നീ ദൈവത്തെ
പുച്ഛരിക്കുമ്പോൾ ആരും നിന്നെ താക്കീതു
ചെയ്യില്ലെന്നാണോ നീ കരുതുന്നത്?

4'എന്റെ വാദങ്ങൾ ശരിയാണ്. ഞാൻ നിർ
മ്മലനെന്നു നീ അറിയുന്നു' എന്നു നീ ദൈവ
ത്തോടു പറയുന്നു.

5ഇയ്യോബേ, നീ തെറ്റുകാരനാണെന്ന് ദൈവം
നിന്നോടു മറുപടി പറഞ്ഞെങ്കിൽ!

6ജ്ഞാനരഹസ്യങ്ങൾ ദൈവം നിനക്കു പറ
ഞ്ഞുതന്നെങ്കിൽ! എല്ലാ കഥകൾക്കും രണ്ടു വ
ശങ്ങളുണ്ടെന്ന് അവൻ നിനക്കു പറഞ്ഞുതന്നെ
ങ്കിൽ. ഇയ്യോബേ, എന്നെ ശ്രവിക്കുക. ദൈവം
നിന്നെ വേണ്ടപോലെ ശിക്ഷിക്കുന്നില്ല.

7"ഇയ്യോബേ, നീ യഥാർത്ഥത്തിൽ ദൈവ
ത്തെ മനസ്സിലാക്കിയെന്ന് സ്വയം കരുതുന്നു
വോ? സർവ്വശക്തനായ ദൈവത്തെ മനസ്സിലാ
ക്കാൻ നിനക്കാകുന്നില്ല.

8സ്വർഗ്ഗത്തിൽ ഉള്ളതിനെപ്പറ്റി നിനക്ക് ഒന്നും
ചെയ്യാനാവില്ല! പാതാളത്തെപ്പറ്റിയും നിനക്ക്
ഒന്നുമറിയില്ല.

9ദൈവം ഭൂമിയെക്കാൾ മഹത്തും സമുദ്രത്തെ
ക്കാൾ വലുതുമായിരിക്കും.

10ദൈവം നിന്നെ ബന്ധിച്ച് കോടതിയിൽ
കൊണ്ടുവന്നാൽ ആർക്കും അവനെ തടയാനാ
കില്ല.

11വിലകെട്ടവനാരെന്ന് സത്യത്തിൽ ദൈവ
മറിയുന്നു. തിന്മ കാണുമ്പോൾ ദൈവമത് ഓർ
മ്മിക്കുന്നു.

12ഒരു കാട്ടുകഴുത മനുഷ്യനു ജന്മം നൽകില്ല.
വിഡ്ഢിയായവന് ഒരിക്കലും വിവേകമുണ്ടാ
കില്ല.

13എന്നാൽ ഇയ്യോബേ, നീ ദൈവത്തെ മാത്രം
സേവിക്കാൻ നിന്റെ ഹൃദയം സജ്ജമാക്കൂ. നി
ന്റെകരങ്ങൾ അവന്റെ നേർക്ക് ഉയർത്തി അവ
നെ ആരാധിക്കുക.

14നിന്റെ വീട്ടിലുള്ള പാപത്തെ ഉപേക്ഷി
ക്കുക. നിന്റെകൂടാരത്തിൽ ദുഷ്ടതയെ പൊറു
പ്പിക്കരുത്.

15അപ്പോൾ നിനക്കു ലജ്ജകൂടാതെ ദൈവ
ത്തെ നോക്കാം. ഭയംകൂടാതെ നിനക്കു നിവർ
ന്നു നിൽക്കാം.

16അപ്പോൾ നിനക്ക് നിന്റെ യാതനകൾ മറ
ക്കാം. ഒഴുകിപ്പോകുന്ന വെള്ളം പോലെയാകും
നിന്റെ ദുരിതങ്ങൾ.

17അപ്പോൾ നിന്റെ ജീവിതം ഉച്ചസൂര്യനെ
ക്കാൾ ജ്വലിക്കും. ജീവിതത്തിന്റെ ഏറ്റവുമിരു
ണ്ട സമയംപോലും പ്രഭാതസൂര്യനെപ്പോലെ
തിളങ്ങും.

18അപ്പോൾ നിനക്കു സുരക്ഷിതത്വമനുഭവമാ
കും. കാരണം, അപ്പോൾ പ്രത്യാശയുണ്ടാകും.
ദൈവം നിന്നെ പരിപാലിക്കുകയും നിനക്കു
വിശ്രമം തരികയും ചെയ്യും.

19നിനക്കു കിടക്കാം, ആരും നിന്നെ ശല്യപ്പെടു
ത്തുകയില്ല. അനേകർ സഹായത്തിനായി നി
ന്നെ സമീപിക്കും.

20ദുഷ്ടർ സഹായം തേടുമെങ്കിലും അവർ
ദുരിതങ്ങളിൽനിന്നും രക്ഷപ്പെടില്ല. അവരുടെ
പ്രത്യാശ മരണത്തിലേക്കേ നയിക്കൂ."

## ഇയ്യോബ് സോഫരിനു മറു പടി നൽകുന്നു

12 അപ്പോൾ ഇയ്യോബ് അവരോടു മറുപടി
പറഞ്ഞു:

2"നിങ്ങൾ മാത്രമേ ജ്ഞാനികളായുള്ളുവെന്ന്
നിങ്ങൾ ചിന്തിക്കുന്നുവെന്ന് എനിക്കുറപ്പുണ്ട്.
നിങ്ങൾ മരിക്കുമ്പോൾ ജ്ഞാനവും നിങ്ങളോ
ടൊപ്പം മറയുമെന്നാണ് നിങ്ങളുടെ ധാരണ.

3എന്നാൽ എന്റെമനസ്സും നിങ്ങളുടേതു പോ
ലെ നല്ലതുതന്നെ. ഞാനും നിങ്ങളെപ്പോലെ
സമർത്ഥനാണ്. ഇതു സത്യമാണെന്ന് ആർക്കും
കാണാം.

4എന്റെ സ്നേഹിതന്മാരിപ്പോൾ എന്നെ പ
രിഹസിക്കുന്നു. അവർ പറയുന്നു, 'അവൻ ദൈ
വത്തോടു പ്രാർത്ഥിച്ചു, അവനുത്തരം കിട്ടുക
യുംചെയ്തു. അതിനാലാണ് അവൻ ഈ ദുരിത
ങ്ങളൊക്കെയും സംഭവിച്ചത്.' ഞാൻ നല്ലവനും
നിഷ്കളങ്കനുമാകുന്നു. എന്നിട്ടും അവരെന്നെ
പരിഹസിക്കുന്നു.

5ദുരിതങ്ങളില്ലാത്തവർ അതുള്ളവരെ പരിഹ
സിക്കുന്നു. വീഴുന്നവനെ അവർ ഇടിക്കുന്നു.

6കള്ളന്മാരുടെ കൂടാരങ്ങളിൽ അല്ലലില്ല. ദൈ
വത്തെ ക്രുദ്ധനാക്കുന്നവൻ സമാധാനത്തിൽ
കഴിയുന്നു. അവരുടെ ഏകദൈവം അവന്റെ
സ്വന്തം കരുത്താകുന്നു.

7"പക്ഷേ, മൃഗങ്ങളോടു ചോദിക്കൂ, അവ
നിങ്ങളെ പഠിപ്പിക്കും. ആകാശത്തിലെ പക്ഷി
കളോടു ചോദിക്കൂ, അവ നിങ്ങൾക്കു പറഞ്ഞു
തരും.

8അല്ലെങ്കിൽ ഭൂമിയോടുചോദിക്കൂ, അതു നി
ങ്ങളെ പഠിപ്പിക്കും. അല്ലെങ്കിൽ സമുദ്രത്തിലെ
മത്സ്യങ്ങൾ തങ്ങളുടെ അറിവു നിങ്ങൾക്കു
പറഞ്ഞുതരട്ടെ.

9യഹോവയാണ് അവയെല്ലാം സൃഷ്ടിച്ചതെ
ന്ന് എല്ലാവർക്കുമറിയാം.

10ജീവിക്കുന്ന എല്ലാ മൃഗങ്ങളും ശ്വസിക്കുന്ന
ഓരോ മനുഷ്യനും ദൈവത്തിന്റെ ശക്തിക്കു
കീഴിലാണ്.

11പക്ഷേ നാവ് ഭക്ഷണം രുചിക്കുമ്പോലെ
കാത് വാക്കുകൾ പരീക്ഷിക്കുന്നു.

12'വൃദ്ധർ ജ്ഞാനികളാണ്. പ്രായാധിക്യം ധാ
രണാശക്തിയെ വർദ്ധിപ്പിക്കുന്നു,' എന്നിങ്ങനെ
നാം പറയുന്നു.

13ഇയ്യോബ് തുടർന്നു, "ജ്ഞാനവും ശക്തിയും
ദൈവത്തിന്റേതാകുന്നു. നല്ല ഉപദേശവും ധാ
രണാശക്തിയും അവന്റേതാകുന്നു.

14ദൈവം നശിപ്പിക്കുന്നതു പുനർനിർമ്മി
ക്കാൻ മനുഷ്യനുകഴിയില്ല. ദൈവം തടവിലിടു

ന്നവനെ മോചിപ്പിക്കാൻ മനുഷ്യനു കഴിയില്ല.
15ദൈവം മഴയെ പിടിച്ചുവച്ചാൽ ഭൂമിവറ്റി
വരളും. മഴയെ ദൈവം തുറന്നുവിട്ടാൽ ഭൂമിയിൽ
പ്രളയമാകും.
16ദൈവം ശക്തനാണ്, അവനെപ്പോഴും വിജ
യിക്കുന്നു. വിജയികളും പരാജിതരും ദൈവത്തി
ന്റേതാകുന്നു.
17ഉപദേഷ്ടാക്കളുടെ അറിവ് ദൈവം തകർ
ക്കുന്നു. നേതാക്കളെ വിഡ്ഢിവേഷം കെട്ടിക്കു
കയും ചെയ്യുന്നു.
18രാജാക്കന്മാർ തടവിലാക്കുന്നവരെ ദൈവം
സ്വതന്ത്രരാക്കുകയും കരുത്തരാക്കുകയും
ചെയ്യും.
19ഉന്നതസ്ഥാനങ്ങളിൽ ഇരിക്കുന്ന പുരോഹി
തന്മാരെ അവരുടെ ശക്തമായ സ്ഥാനങ്ങളിൽ
നിന്നും ദൈവം നീക്കം ചെയ്യും.
20വിശ്വസ്ത ഉപദേഷ്ടാക്കളെ ദൈവം മൗനി
കളാക്കുന്നു. വൃദ്ധരുടെ ജ്ഞാനം അവൻ എടു
ത്തുകളയുന്നു.
21നേതാക്കളെ ദൈവം അപ്രധാനരാക്കുന്നു.
ഭരണാധികാരികളുടെ ശക്തി അവൻ എടുത്തു
കളയുന്നു.
22ഏറ്റവും ഇരുണ്ടരഹസ്യങ്ങൾപോലും ദൈ
വം അറിയുന്നു. മരണംപോലെ ഇരുണ്ടയിടങ്ങ
ളിലേക്കവൻ പ്രകാശമയയ്ക്കുന്നു.
23രാഷ്ട്രങ്ങളെ ദൈവം വലുതും പ്രബലവു
മാക്കുന്നു. എന്നിട്ടവൻ അവയെ നശിപ്പിക്കുന്നു.
രാഷ്ട്രങ്ങളെ അവൻ വളരാനനുവദിക്കുന്നു,
അനന്തരം അവയുടെ ജനങ്ങളെ ചിതറിക്കുന്നു.
24നേതാക്കളെ ദൈവം വിഡ്ഢികളാക്കുന്നു.
അവരെ അവൻ മരുഭൂമിയിൽ അലഞ്ഞുതിരി
യുന്നവരാക്കുന്നു.
25ഇരുട്ടിൽ തപ്പിത്തടയുന്നവനെപ്പോലെയാ
ണ് ആ നേതാക്കൾ. താനെവിടേക്കു പോകുന്നു
വെന്നറിയാത്ത കുടിയനെപ്പോലെയാണവർ."

13 ഇയ്യോബു പറഞ്ഞു, "ഇതെല്ലാം ഞാൻ
മുമ്പേതന്നെ കണ്ടു. നീ പറയുന്നതെല്ലാം
ഞാൻ ഇതിനകം കേട്ടിരിക്കുന്നു. എനിക്കതെ
ല്ലാം മനസ്സിലായി. 2നിന്റെ അത്രയുംതന്നെ
എനിക്കറിയാം. ഞാനും നിന്നെപ്പോലെ സമർ
ത്ഥനാകുന്നു. 3എന്നാൽ നിന്നോടു തർക്കിക്കാൻ
ഞാനില്ല. സർവ്വശക്തനായ ദൈവത്തോടാണെ
നിക്കു സംസാരിക്കേണ്ടത്. എന്റെ പ്രശ്നങ്ങ
ളെപ്പറ്റി എനിക്കു ദൈവത്തോടു തർക്കിക്കണം.
4എന്നാൽ നിങ്ങൾ മൂവരും നിങ്ങളുടെ അറിവി
ല്ലായ്മയെ കള്ളങ്ങൾകൊണ്ടു മൂടിവയ്ക്കാൻ
ശ്രമിക്കുകയാണ്. ആരെയും സുഖപ്പെടുത്താൻ
കഴിയാത്ത കൊള്ളരുതാത്ത വൈദ്യന്മാരെപ്പോ
ലെയാണ് നിങ്ങൾ. 5നിങ്ങൾ വായടച്ചിരുന്നെ
ങ്കിൽ! നിങ്ങൾക്കു ബുദ്ധിപൂർവ്വം ചെയ്യാൻ കഴി
യുന്ന ഏകകാര്യം അതായിരിക്കും.
6"ഇനി, എന്റെ വാദം കേൾക്കുക. എനിക്കു
പറയാനുള്ളതു കേൾക്കുക.
7നിങ്ങൾ ദൈവത്തിനുവേണ്ടി നുണപറയു
കയാണോ? ഈ നുണകൾ പറയാനാണു
ദൈവം നിങ്ങളോടാവശ്യപ്പെട്ടതെന്നു നിങ്ങൾ
സത്യമായും വിശ്വസിക്കുന്നുവോ?
8എനിക്കെതിരെ നിങ്ങൾ ദൈവത്തിനുവേ
ണ്ടി നിലകൊള്ളുകയാണോ? നിങ്ങൾ നീതി
യല്ല ചെയ്യുന്നത്-അവൻ ദൈവമായതുകൊണ്ട്
നിങ്ങൾ ദൈവത്തിന്റെ പക്ഷം പിടിക്കുക
യാണ്.
9ദൈവം നിങ്ങളെ വളരെ അടുത്തുനിരീക്ഷി
ച്ചാൽ നിങ്ങൾ നേരുള്ളവരെന്ന് അവൻ തെളി
യിക്കുമോ? ജനങ്ങളെ പറ്റിക്കുന്നതുപോലെ
ദൈവത്തെയും പറ്റിക്കാമെന്ന് നിങ്ങൾ സത്യ
ത്തിൽ കരുതുന്നുണ്ടോ?
10ഒരുവന്റെ പ്രാധാന്യം കണക്കിലെടുത്ത്
കോടതിയിൽ നിങ്ങളവന്റെ പക്ഷം പിടി
ച്ചാൽ ദൈവം നിങ്ങളെ വിമർശിക്കുമെന്നറി
യുക.
11ദൈവത്തിന്റെ മഹത്വം നിങ്ങളെ ഭയപ്പെ
ടുത്തുന്നു. നിങ്ങൾക്കവനെ ഭയമാണ്.
12നിങ്ങളുടേത് കഴമ്പില്ലാത്ത വാദമാണ്.
നിങ്ങളുടെ മറുപടികൾ വിലകെട്ടവയാണ്.
13മിണ്ടാതിരിക്ക്, ഞാൻ പറയട്ടെ! എനിക്കു
സംഭവിക്കുന്നതൊക്കെ ഞാൻ സ്വീകരിക്കുന്നു.
14ഞാനെന്നെത്തന്നെ അപകടപ്പെടുത്തുക
യും എന്റെ ജീവൻ എന്റെതന്നെ കൈകളി
ലെടുക്കുകയും ചെയ്യുന്നു.
15ദൈവം എന്നെ കൊന്നാലും ഞാൻ തുടർ
ന്നും ദൈവത്തിൽ ആശ്രയിക്കും. എന്നാൽ അവ
ന്റെ മുഖത്തുനോക്കി ഞാനെന്നെ ന്യായീക
രിക്കും.
16ദൈവം എന്നെ ജീവനോടെ വിടുന്നെങ്കിൽ
അതിനു കാരണം, എനിക്കുധൈര്യമായി സം
സാരിക്കാൻ കഴിഞ്ഞു എന്നതായിരിക്കും. ദുഷ്ട
ന്മാർ ഒരിക്കലും ദൈവത്തെ മുഖാമുഖം കാ
ണാൻ ധൈര്യപ്പെടില്ല.
17ഞാൻ പറയുന്നതു ശ്രദ്ധയോടെ കേൾക്കു
ക, ഞാൻ വിശദീകരിക്കട്ടെ.
18ഞാനിപ്പോൾ എന്നെ ന്യായീകരിക്കാൻ ത
യ്യാറാണ്. ഞാനെന്റെ വാദങ്ങൾ സൂക്ഷ്മത
യോടെ അവതരിപ്പിക്കും. ഞാനാണു ശരിയെ
ന്നു തെളിയിക്കപ്പെടുമെന്നെനിക്കറിയാം.
19ഞാൻ തെറ്റുകാരനാണെന്നു തെളിയിക്കാൻ
ആർക്കെങ്കിലും കഴിഞ്ഞാൽ അപ്പോൾത്തന്നെ
ഞാൻ വായടയ്ക്കാം.
20ദൈവമേ, എനിക്കു രണ്ടു കാര്യങ്ങൾമാത്രം
തരിക. അപ്പോൾ ഞാനങ്ങയിൽനിന്നും ഒളി
ക്കുകയില്ല:
21എന്നെ ശിക്ഷിക്കുന്നതു നിർത്തുക, നിന്റെ
ഭീകരതകൾ കൊണ്ടെന്നെ ഭയപ്പെടുത്തുന്നതും
നിർത്തുക.
22എന്നിട്ട് എന്നെ വിളിക്കൂ, ഞാൻ നിന്നോടു
മറുപടി പറയാം. അല്ലെങ്കിൽ ഞാൻ സംസാരി
ക്കാം, നീ മറുപടി പറയുക.
23ഞാനെത്ര പാപങ്ങൾചെയ്തു? ഞാൻ ചെ
യ്ത തെറ്റെന്താണ്? എന്റെ പാപങ്ങളും തെറ്റു
കളും എനിക്കു കാട്ടിത്തരിക.
24ദൈവമേ, നീയെന്താണെന്നെ ഒഴിവാക്കു
ന്നത്? എന്താണെന്നെ നിന്റെ ശത്രുവിനെപ്പോ
ലെ കരുതുന്നത്? 25നീ എന്നെ ഭയപ്പെടുത്താൻ
ശ്രമിക്കുകയാണോ? കാറ്റിൽ പറക്കുന്ന വെറും
ഒരു ഇലയാണു ഞാൻ. ഒരു വെറും കച്ചിത്തു
രുമ്പിനെയാണ് നീ ആക്രമിക്കുന്നത്!
26ദൈവമേ, നീയെനിക്കെതിരെ ഒരുപാട് ശ
കാരം ചൊരിഞ്ഞു. എന്റെ യൗവനത്തിൽ
ഞാൻ ചെയ്ത പാപങ്ങൾക്ക് നീയെന്നെ
ശിക്ഷിക്കുകയാണോ?
27എന്റെ കാലുകൾക്കു നീ ചങ്ങലയിട്ടു. എ
ന്റെ ഓരോ കാൽവയ്പും നീ നിരീക്ഷിക്കുന്നു.
എന്റെ ഓരോ ചലനവും നീ നിരീക്ഷിക്കുന്നു.
28അങ്ങനെ ഞാൻ ജീർണ്ണിച്ചുകൊണ്ടിരിക്കു
ന്ന ഒരു തടിക്കഷണം പോലെ, ചിതൽ തിന്ന
വസ്ത്രം പോലെ ദുർബ്ബലനായിക്കൊണ്ടിരിക്കു
ന്നു."

14 ഇയ്യോബു പറഞ്ഞു, “നമ്മളെല്ലാം മനു
ഷ്യജീവികളാണ്. നമ്മുടെ ജീവിതം
ഹ്രസ്വവും പ്രശ്നസങ്കീർണ്ണവുമാണ്. 2മനുഷ്യ
ജീവിതം ഒരു പൂവുപോലെയാണ്. അവൻ
വേഗം വളരുകയും പിന്നെ പട്ടുപോവുകയും
ചെയ്യുന്നു. മനുഷ്യന്റെ ജീവിതം, അല്പനേരം
തങ്ങിനിൽക്കുകയും പിന്നെ മാഞ്ഞുപോവുക
യും ചെയ്യുന്ന ഒരു നിഴലുപോലെയാണ്.
3അതാണു സത്യം. പക്ഷേ ദൈവമേ, ഒരു മനു
ഷ്യനായ എന്നെ നീ നോക്കുകില്ലേ? എന്നോ
ടൊപ്പം കോടതിയിൽവരികയില്ലേ? നമുക്ക
വിടെ നമ്മുടെ വാദങ്ങൾ നിരത്താം.
4“ശുദ്ധമായവയ്ക്കും അഴുക്കു നിറഞ്ഞവ
യ്ക്കും പൊതുവായി എന്താണ്? ഒന്നുമില്ല!
5മനുഷ്യജീവിതം പരിമിതികളുള്ളതാണ്. ദൈ
വമേ, ഒരു മനുഷ്യൻ എത്രത്തോളം ജീവിക്കണ
മെന്ന് നീ നിശ്ചയിക്കുന്നു. മനുഷ്യന് നീ ആ
പരിമിതികൾ നിശ്ചയിക്കുന്നു. ആർക്കുമതു മാ
റ്റിമറിക്കാനാവില്ല.
6അതിനാൽ ദൈവമേ, ഞങ്ങളിൽനിന്നും ക
ണ്ണെടുക്കൂ. ഞങ്ങളെ വെറുതെവിടുക. ഞങ്ങ
ളുടെ കാലം കഴിയുംവരെ യാതനനിറഞ്ഞ ഈ
ജീവിതം ഞങ്ങളാസ്വദിച്ചുകൊള്ളട്ടെ.
7ഒരു മരത്തിന് ചില പ്രതീക്ഷയുണ്ട്. വെട്ടി
യാൽ അതിനുവീണ്ടും വളരാം. അത് പുതിയ
ശാഖകൾ മുളപ്പിച്ചുകൊണ്ടിരിക്കും.
8അതിന്റെ വേരുകൾക്ക് മണ്ണിനടിയിൽ വയ
സ്സാകുകയും അതിന്റെ തണ്ട് ചെളിയിൽ മരി
ക്കുകയും ചെയ്യും.
9പക്ഷേ വെള്ളത്തിൽ അതു വീണ്ടും വളരും.
ഒരു പുതിയ ചെടിയെപ്പോലെ അതിനു ശാഖ
കൾ വളരും.
10പക്ഷേ മനുഷ്യൻ മരിച്ചാൽ കഴിഞ്ഞു! മനു
ഷ്യൻ മരിക്കുമ്പോൾ അവൻ പോയിക്കഴിഞ്ഞു.
11നദികൾ വറ്റിവരളുന്നതുവരെ സമുദ്രത്തി
ലെ ജലം മുഴുവൻ നിനക്കുവലിച്ചെടുക്കാനാ
യേക്കും. എന്നാലും മനുഷ്യൻ മരിച്ചുതന്നെ കിട
ക്കും.
12ഒരു വ്യക്തി മരിക്കുമ്പോൾ അവൻ നിലത്തു
കിടക്കുകയും എഴുന്നേൽക്കാതിരിക്കുകയും ചെ
യ്യുന്നു. മരിച്ച മനുഷ്യൻ എഴുന്നേൽക്കുന്നതിനു
മുമ്പ് ആകാശങ്ങൾ അപ്രത്യക്ഷമാകും. ഇല്ല.
ആ ഉറക്കത്തിൽനിന്നും ജനങ്ങൾ ഉണർന്നെ
ണീക്കില്ല.
13“നീ എന്നെ എന്റെ കുഴിമാടത്തിലൊളിപ്പി
ച്ചെങ്കിൽ! നിന്റെ കോപം മുഴുവൻ ആറുന്ന
തുവരെ നീയെന്നെ അവിടെ ഒളിപ്പിച്ചെങ്കിൽ.
അപ്പോൾ എന്നെ ഓർമ്മിക്കാൻ നിനക്കൊരു
സമയം തെരഞ്ഞെടുക്കാം.
14ഒരു വ്യക്തി മരിച്ചാൽ വീണ്ടും ജീവിക്കുമോ?
ഞാൻ സ്വതന്ത്രനാക്കപ്പെടുന്ന കാലംവരെ
ഞാൻ ആകാംക്ഷയോടെ കാത്തിരിക്കും.
15ദൈവമേ, നീയെന്നെ വിളിക്കും. ഞാൻ
നിനക്കു മറുപടി തരും. പിന്നെ, നീ സൃഷ്ടിച്ചവ
നായ ഞാൻ നിനക്ക് പ്രധാനിയുമായിരിക്കും.
16എന്റെ ഓരോ കാൽവയ്പും നീ കാണുന്നു.
എന്നാൽ എന്റെ പാപങ്ങൾ നീ ഓർമ്മിക്കില്ല.
17എന്റെ പാപങ്ങളെല്ലാം ഒരു സഞ്ചിയിൽ
മൂടിക്കെട്ടി മുദ്രവച്ച് നീ എറിഞ്ഞുകളയുക!
18പർവ്വതങ്ങൾ തകർന്നുവീഴുന്നു. വമ്പൻ പാ
റകൾ പൊട്ടിവീഴുന്നു.
19കല്ലുകൾക്കുമീതേകൂടി ഒഴുകുന്ന ജലം അവ
യെ തേയ്ച്ചുകളയുന്നു. ഭൂമിയിലെ മണ്ണ് ജലപ്ര
വാഹത്തിൽ ഒലിച്ചുപോകുന്നു. ദൈവമേ, അ
തുപോലെതന്നെ നീ ഒരുവന്റെ പ്രത്യാശയെ
തകർക്കുന്നു.
20അവനെ പൂർണ്ണമായും തോല്പിച്ച് നീ പോ
കുന്നു. അവനെ നീ ദു:ഖത്തിലാക്കുകയും എ
ന്നെന്നേക്കുമായി പാതാളത്തിലേക്കയയ്ക്കുക
യും ചെയ്യുന്നു.
21അയാളുടെ പുത്രന്മാരെ പിന്നെആദരിച്ചാ
ൽ അയാളതറിയുന്നില്ല. അയാളുടെ പുത്രന്മാർ
തെറ്റുചെയ്താൽ അയാളൊരിക്കലും അതു കാ
ണുന്നില്ല.
22തന്റെ ശരീരത്തിന്റെ വേദനയേ അയാ
ളറിയുന്നുള്ളൂ. തനിക്കുവേണ്ടി മാത്രം ഉച്ചത്തിൽ
നിലവിളിക്കുകയേ അയാൾ ചെയ്യൂ.”

## എലീഫസ് ഇയ്യോബിന് ഉത്തരം നൽകുന്നു

15 അപ്പോൾ തേമാൻകാരനായ എലീഫസ്
ഇയ്യോബിനോടു മറുപടി പറഞ്ഞു:
2“ഇയ്യോബേ, നിനക്ക് യഥാർത്ഥ വിവേക
മുണ്ടായിരുന്നെങ്കിൽ പൊള്ളവാക്കുകൾ കൊ
ണ്ട് നീ മറുപടി പറയുകയില്ലായിരുന്നു. ഒരു
ജ്ഞാനി അത്രയധികം പൊങ്ങനായിരിക്കരുത്.
3ജ്ഞാനിയായ ഒരുവൻ ഗുണമില്ലാത്ത വാക്കു
കൾകൊണ്ടും അർത്ഥമില്ലാത്ത സംസാരം കൊ
ണ്ടും തർക്കിക്കുമെന്ന് നീ കരുതുന്നുവോ?
4ഇയ്യോബേ, നീ ഇങ്ങനെ തുടങ്ങിയാൽ ഒരുവ
നും ദൈവത്തെ ആദരിക്കുകയോ അവനോടു
പ്രാർത്ഥിക്കുകയോ ചെയ്യില്ല.
5നീ പറഞ്ഞ കാര്യങ്ങൾതന്നെ നിന്റെ പാപ
ത്തെ കാട്ടിത്തരുന്നു. ഇയ്യോബേ, സമർത്ഥവാ
ക്കുകൾ കൊണ്ട് നീ നിന്റെ പാപം ഒളിച്ചുവ
യ്ക്കാൻ ശ്രമിക്കുകയാണ്.
6നീ തെറ്റുകാരനെന്നു തെളിയിക്കേണ്ട ആവ
ശ്യമൊന്നും എനിക്കില്ല. എന്തെന്നോ? നിന്റെ
വായ്കൊണ്ടുതന്നെ നീ പറയുന്ന കാര്യങ്ങൾ
നിന്റെ തെറ്റുകൾ ചൂണ്ടിക്കാട്ടുന്നുണ്ട്. നിന്റെ
സ്വന്തം ചുണ്ടുകൾ തന്നെ നിനക്കെതിരെ സം
സാരിക്കുന്നു.
7ആദ്യം ജനിച്ച മനുഷ്യൻ നീയാണെന്നാണോ
ഇയ്യോബേ നിന്റെ വിചാരം? മലകളുണ്ടാകും
മുമ്പേ നീ പിറന്നുവോ?
8ദൈവത്തിന്റെ രഹസ്യപദ്ധതികൾ നീ ശ്ര
വിച്ചോ? നീ മാത്രമാണ് ഏക ജ്ഞാനിയെന്നു
നീ കരുതുന്നുവോ?
9ഇയ്യോബേ, നിനക്കറിയാവുന്നതിലുമധികം
ഞങ്ങൾക്കറിയാം. നിനക്കു മനസ്സിലാകാത്ത കാ
ര്യങ്ങൾ ഞങ്ങൾക്കു മനസ്സിലാകും.
10നര കയറിയവരും വൃദ്ധരും ഞങ്ങളോടു യോ
ജിക്കും. അതെ, നിന്റെ പിതാവിനെക്കാൾ പ്രാ
യമുള്ളവർ പോലും ഞങ്ങളുടെ പക്ഷത്താണ്.
11ദൈവം നിന്നെ ആശ്വസിപ്പിക്കാൻ ശ്രമിക്കു
ന്നു, പക്ഷേ, നിനക്കതു പോരാ. മൃദുലമായൊരു
രീതിയിൽ ദൈവത്തിന്റെ സന്ദേശം ഞങ്ങൾ
നിനക്കു തന്നു.
12ഇയ്യോബേ, നിനക്കെന്താണു മനസ്സിലാകാ
ത്തത്? നിനക്കെന്താണു സത്യം കാണാൻ കഴി
യാത്തത്?
13ഈ ക്രുദ്ധവാക്കുകൾ പറയുമ്പോൾ നീ ദൈ
വത്തിനെതിരാകുന്നു.
14ഒരു മനുഷ്യന് ശുദ്ധനായിരിക്കാനാവില്ല.
ഒരു വ്യക്തിക്ക് ദൈവത്തെക്കാൾ നീതിമാനാ
കാനാവില്ല.
15ദൈവം തന്റെ ദൂതന്മാരിൽപ്പോലും* വിശ്വ

---

**ദൂതന്മാർ** “വിശുദ്ധന്മാർ” എന്നർത്ഥം.

സിക്കുന്നില്ല. ദൈവവുമായി താരതമ്യപ്പെടു
ത്തുമ്പോൾ സ്വർഗ്ഗങ്ങൾപോലും ശുദ്ധമല്ല.
16മനുഷ്യൻ കൂടുതൽ മ്ളേച്ഛനാണ്. മനു
ഷ്യൻ നശിച്ചവനും വൃത്തികെട്ടവനുമാണ്. തിന്മ
യെ അവൻ വെള്ളം പോലെകുടിക്കുന്നു.
17ഇയ്യോബേ, എന്നെ ശ്രവിക്കുക, ഞാൻ നിന
ക്കതു വിവരിച്ചുതരാം. എനിക്കറിയാവുന്നതു
ഞാൻ നിന്നോടു പറയാം.
18ജ്ഞാനികൾ എന്നോടു പറഞ്ഞിട്ടുള്ള കാ
ര്യങ്ങൾ ഞാൻ നിനക്കു പറഞ്ഞുതരാം. ജ്ഞാ
നികൾക്ക് അവരുടെ പൂർവ്വികന്മാർ പറഞ്ഞു
കൊടുത്തതാണവ. അവർ എന്നിൽ നിന്നൊരു
രഹസ്യവും ഒളിച്ചുവച്ചില്ല.
19അവർ മാത്രമാണവരുടെ രാജ്യത്തു വസി
ച്ചത്. വിദേശികൾ അതിലേ കടന്നുപോയിട്ടു
മില്ല. അതിനാലാരും അവർക്ക് അപരിചിതാ
ശയങ്ങൾ പറഞ്ഞു കൊടുത്തിട്ടുമില്ല.
20ഈ ജ്ഞാനികൾ പറഞ്ഞു, ദുഷ്ടൻ ജീവി
തംമുഴുവൻ യാതന അനുഭവിക്കും. തന്റെ എണ്ണ
പ്പെട്ടവർഷങ്ങൾ മുഴുവൻ അവൻ യാതനയ
നുഭവിക്കും.
21ഓരോ ശബ്ദവും അവനെ പേടിപ്പിക്കുന്നു.
താൻ സുരക്ഷിതനാണെന്നയാൾ കരുതുമ്പോൾ
ശത്രുക്കൾ അയാളെ ആക്രമിക്കും.

22ദുഷ്ടൻ വളരെയധികം നിരാശനാണ്, മാത്ര
വുമല്ല ഇരുട്ടിൽനിന്നും രക്ഷപ്പെടാമെന്ന നേരി
യ പ്രതീക്ഷപോലും അയാൾക്കില്ല. അവനെ
കൊല്ലാനുള്ള വാൾ എവിടെയോ കാത്തുനിൽ
ക്കുന്നു.
23അവൻ അവിടെയുമിവിടെയും അലയു
ന്നു. പക്ഷേ അവന്റെ ശരീരം കഴുകന്മാർക്കു
ഭക്ഷണമാകും. തന്റെ മരണം* വളരെയടുത്തി
രിക്കുന്നുവെന്ന് അവനറിയുന്നു.
24ആധിയും യാതനയും അവനെ ഭയപ്പെടു
ത്തുന്നു. അവനെ നശിപ്പിക്കാനൊരുങ്ങി നിൽ
ക്കുന്ന ഒരു രാജാവിനെപ്പോലെ ഇതെല്ലാം അ
വനെ ആക്രമിക്കുന്നു.
25എന്തുകൊണ്ടെന്നാൽ ദുഷ്ടൻ ദൈവത്തെ
അനുസരിക്കാൻ മടിക്കുന്നു. അവൻ തന്റെ മു
ഷ്ടി ദൈവത്തിനുനേരെ വിറപ്പിക്കുകയും സർ
വ്വശക്തനായ ദൈവത്തെ തോല്പിക്കാൻ ശ്രമിക്കു
കയും ചെയ്യുന്നു.
26ആ ദുഷ്ടൻ വളരെ കഠിനഹൃദയനാണ്. ത
ന്റെ തടിച്ചു കരുത്തുള്ള പരിചകൊണ്ട് ദൈവ
ത്തെ ആക്രമിക്കാൻ അവൻ ശ്രമിക്കുന്നു.
27ഒരു വ്യക്തി ധനികനും തടിച്ചവനുമായി
രിക്കാം.
28എന്നാലും അവന്റെ പട്ടണം നശിപ്പിക്ക
പ്പെടും. അവന്റെവസതി തകർക്കപ്പെടും. അവ
ന്റെ വീട് ശൂന്യമാക്കപ്പെടും.
29ദുഷ്ടൻ അധികകാലത്തേക്കു ധനികനാ
യിരിക്കില്ല. അവന്റെ സമ്പത്ത് നീണ്ടുനിൽക്കി
ല്ല. അവന്റെ വിളകൾ അധികം വളരുകില്ല.
30ദുഷ്ടൻ ഇരുട്ടിൽനിന്നും രക്ഷപ്പെടില്ല. രോ
ഗം മൂലം ഇലകൾ ചത്ത് കാറ്റടിച്ചപ്പോൾ ഇല
കൾ പറന്നുപോയ വൃക്ഷം പോലെയാണ് ദു
ഷ്ടൻ.
31ദുഷ്ടൻ വ്യർത്ഥകാര്യങ്ങൾ ആശ്രയിച്ച് സ്വ
യം വിഡ്ഢിയാകരുത്. എന്തെന്നാൽ അവന്
അവയിൽനിന്ന് ഒന്നും ലഭിക്കുന്നില്ല.
32തന്റെ ജീവിതം അവസാനിക്കും മുമ്പ് ദു
ഷ്ടൻ വൃദ്ധനും ഉണങ്ങിയവനുമാകും. ഇനിയൊ
ന്നുകൂടി തളിർക്കാത്ത ഉണങ്ങിയ ശാഖപോ
ലെയാണവൻ.
33പാകമാകാതെ മുന്തിരി കൊഴിഞ്ഞുപോകു
ന്ന മുന്തിരിവള്ളിപോലെയാണ് ദുഷ്ടൻ. മുള
കൾ ഒടിഞ്ഞുപോകുന്ന ഒലിവുമരം പോലെ
യാണയാൾ.
34എന്തുകൊണ്ടെന്നാൽ ദൈവത്തെക്കൂടാതെ
യുള്ളവർക്ക് ഒന്നുമില്ല. പണത്തെ സ്നേഹിക്കു
ന്നവരുടെ വീടുകൾ അഗ്നിക്കിരയാകും.
35ദുഷ്ടന്മാരെപ്പോഴും ദുഷ്ടത ചെയ്യാനുള്ള
വഴികളന്വേഷിക്കുകയും കുഴപ്പമുണ്ടാക്കുകയും
ചെയ്യും. മറ്റുള്ളവരെ വഞ്ചിക്കാനുള്ള പദ്ധതി
കൾ അവരെപ്പോഴും ആസൂത്രണം ചെയ്തു
കൊണ്ടിരിക്കുകയാണ്."

## ഇയ്യോബ് എലീഫസിനു മറുപടി നൽകുന്നു

16 "അപ്പോൾ ഇയ്യോബ് മറുപടി പറഞ്ഞു,
2ഇക്കാര്യങ്ങളൊക്കെ ഞാൻ മുമ്പു കേട്ടി
ട്ടുണ്ട്. നിങ്ങൾ മൂന്നുപേരും എനിക്ക് അസ്വസ്ഥ
തയാണ് ഉണ്ടാക്കുന്നത്, സാന്ത്വനമല്ല.
3നിങ്ങളുടെ നീണ്ട പ്രഭാഷണങ്ങൾ ഒരിക്കലും
അവസാനിക്കുന്നില്ല! നിങ്ങളെന്തിനാണ് തുടർ
ന്നും വാദിക്കുന്നത്?
4നിങ്ങൾ എന്റെ സ്ഥാനത്തായിരുന്നെങ്കിൽ
ഇതേകാര്യങ്ങൾ നിങ്ങളോടു പറയാൻ എനി
ക്കും കഴിയുമായിരുന്നു. നിങ്ങൾക്കു നേരെ വി
വേകത്തോടെ സംസാരിക്കാനും നിങ്ങൾക്കു
നേരെ തലകുലുക്കാനും എനിക്കുകഴിയും.
5എന്നാൽ ഞാനെന്റെ വാക്കുകൾകൊണ്ട് നി
ങ്ങൾക്കു പ്രതീക്ഷ നൽകുകയും പ്രോത്സാഹി
പ്പിക്കുകയും ചെയ്തേനെ.
6പക്ഷേ ഞാൻ പറയുന്ന വാക്കുകൾക്ക് എ
ന്റെവേദന അകറ്റാനാവില്ല. എന്നാൽ ഞാൻ
മിണ്ടാതിരുന്നാലും അത് ഒരു നിലയിലും ഗുണം
ചെയ്യുകയില്ല.
7സത്യത്തിൽ, ദൈവമേ, നീയെന്റെ കരുത്ത്
എടുത്തുകളഞ്ഞു. എന്റെ കുടുംബത്തെയാകെ
നീ തകർത്തു.
8നീയെന്നെ മെലിഞ്ഞവനും ക്ഷീണിതനുമാ
ക്കി. എന്റെ അപരാധമാണ് ഇതിനുകാരണമെ
ന്ന് എന്നെ കാണുന്ന ആളുകൾ കരുതുന്നു.
9ദൈവം എന്നെ ആക്രമിക്കുന്നു. അവൻ എ
ന്നിൽ കോപിഷ്ഠനുമാകുന്നു. എന്റെ ശരീരം
അവൻ പിളർക്കുന്നു. ദൈവം എന്റെനേർക്കു
പല്ലുഞെരിക്കുന്നു. എന്റെ ശത്രു വെറുപ്പോടെ
എ ന്നെ നോക്കുന്നു.
10ആളുകൾ എനിക്കുചുറ്റും കൂടുകയും എന്നെ
പരിഹസിക്കുകയും ചെയ്യുന്നു. അവരെന്നെ അ
ധിക്ഷേപിക്കുകയും എന്റെ ചെകിട്ടത്തടിക്കു
കയും ചെയ്യുന്നു.
11ദൈവം എന്നെ ദുഷ്ടർക്കു വിട്ടുകൊടുത്തു.
എന്നെ ഉപദ്രവിക്കാനവൻ ദുഷ്ടരെ അനുവദി
ച്ചു.
12ഞാൻ സ്വസ്ഥനായിരിക്കുകയായിരുന്നു, പ
ക്ഷേ, അപ്പോൾ ദൈവമെന്നെഞെരിച്ചു! അതെ,
അവനെന്റെ കഴുത്തിനു പിടിച്ച് എന്നെ കഷ
ണങ്ങളാക്കി! ദൈവം എന്നെ ശരവ്യമാക്കി.
13ദൈവത്തിന്റെ വില്ലാളികൾ എനിക്കു ചു
റ്റിലുമുണ്ട്. എന്റെ പിത്തസഞ്ചികളിലേക്ക് അ
വൻ അമ്പെയ്യുന്നു. അവൻ കരുണ കാണിക്കുന്ന
തേയില്ല. എന്റെ പിത്തരസം അവൻ നിലത്തു
വീഴ്ത്തി.

**മരണം** "ഇരുട്ടിന്റെ ദിനം" എന്നർത്ഥം.

14വീണ്ടും വീണ്ടും ദൈവം എന്നെ ആക്രമിക്കു
ന്നു. യുദ്ധക്കളത്തിലെ ഭടനെപ്പോലെ അവനെ
ന്നെ ഓടിക്കുന്നു.
15ഞാൻ വളരെ ദു:ഖിതനാണ്. അതിനാൽ
ഞാൻ ദു:ഖത്തിന്റെ വസ്ത്രങ്ങൾ ധരിക്കുന്നു.
ഞാനിവിടെ പൊടിയിലും ചാരത്തിലുമിരി
ക്കുന്നു. ഞാൻ പരാജിതനായതുപോലെ എനി
ക്കു തോന്നുന്നു.
16എന്റെ മുഖം കരഞ്ഞു ചുവന്നിരിക്കുന്നു.
എന്റെ കണ്ണുകൾക്കുചുറ്റിലും കറുത്ത വളയ
ങ്ങൾ.
17ഞാനൊരിക്കലും ആരോടും ക്രൂരത കാട്ടി
യിട്ടില്ലെങ്കിലും ഈ ദുരിതങ്ങൾ എനിക്കു സംഭ
വിച്ചു. എന്റെ പ്രാർത്ഥനകൾ ശരിയും ശുദ്ധ
വുമാകുന്നു.
18ഭൂമീ, എന്നോടു ചെയ്യപ്പെട്ട തെറ്റുകൾ
മറച്ചുവയ്ക്കരുത്. നീതിക്കായുള്ള എന്റെ
യാചന തടയാതിരിക്കട്ടെ.
19സ്വർഗ്ഗത്തിൽ എന്റെപക്ഷത്ത് ആരെങ്കി
ലുമുണ്ടായേക്കാം. ഞാൻ നീതിമാനാണെന്നു
തെളിയിക്കുന്ന ചിലരെങ്കിലും ഉന്നതത്തിലുണ്ട്.
20എന്റെ സ്നേഹിതർ എനിക്കുപകരം സം
സാരിക്കാൻശ്രമിക്കുന്നു. പക്ഷേ, എന്റെ കണ്ണു
കൾ ദൈവത്തിങ്കൽ കണ്ണീർ പൊഴിക്കുന്നു.
21ഒരുവൻ തന്റെ സുഹൃത്തിനുവേണ്ടി വാദി
ക്കുന്നതുപോലെ അവൻ ദൈവത്തോട് എനി
ക്കുവേണ്ടി സംസാരിക്കുന്നു.
22ഇനി ഏതാനും വർഷങ്ങൾക്കകം ഞാൻ,
ഇനി തിരിച്ചു വരാത്തയിടത്തേക്കു പോകും.
17 “എന്റെആത്മാവ് തകർന്ന് ഞാൻ മരി
ക്കാറായി. എന്റെ ജീവിതം ഏറെക്കുറെ
അവസാനിച്ചു, എന്റെ ശവക്കുഴി എന്നെ കാ
ത്തിരിക്കുന്നു.
2ആളുകൾ എനിക്കുചുറ്റും നിന്ന് എന്നെ പരി
ഹസിക്കുന്നു. അവരെന്നെ ഉപദ്രവിക്കുന്നതും
അപമാനിക്കുന്നതും ഞാൻ നോക്കിനിൽക്കുന്നു.
3ദൈവമേ, നീ സത്യമായും എന്നെ പിന്തു
ണയ്ക്കുന്നുണ്ടെന്ന് എനിക്കു കാണിച്ചു തരിക.
മറ്റാരും എന്നെ താങ്ങുകയില്ല.
4“എന്റെ സ്നേഹിതരുടെ മനസ്സുകൾ നീ
അടച്ചതിനാൽ അവർക്കെന്നെ മനസ്സിലാക്കാ
നാവുന്നില്ല. ദയവായി അവരെ വിജയിക്കാന
നുവദിക്കാതിരിക്കൂ.
5ആളുകൾ പറയുന്നതെന്തെന്നു നിനക്കറി
യാം. ‘തന്റെ സ്നേഹിതരെ സഹായിക്കാൻ
സ്വന്തം കുഞ്ഞുങ്ങളെ അവഗണിക്കുന്നവൻ’
പക്ഷേ എന്റെ സ്നേഹിതർ എനിക്കെതിരായി
രിക്കുന്നു.
6ദൈവം എന്റെ പേര് മറ്റുള്ളവരുടെമുമ്പിൽ
ദുഷിച്ചതാക്കിയിരിക്കുന്നു. ആളുകൾ എന്റെ
മുഖത്തേക്കു തുപ്പുന്നു.
7ദു:ഖവും കടുത്ത വേദനയും മൂലം എന്റെ
കണ്ണുകൾ ഏതാണ്ട് അന്ധമായിരിക്കുന്നു. എ
ന്റെ ശരീരം ഒരു നിഴൽപോലെ മെല്ലിച്ചിരി
ക്കുന്നു.
8നല്ലവർ ഇതുകണ്ട് അമ്പരക്കുന്നു. നിഷ്കള
ങ്കർ ദൈവനിഷേധികളുടെനേർക്ക് രോഷം കൊ
ള്ളുന്നു.
9എന്നാൽ നന്മയുള്ളവർ ശരിയായി ജീവി
ക്കുന്നു. നിഷ്കളങ്കർ കരുത്തരുമാകും.
10നിങ്ങളെല്ലാം വരൂ. എന്നിട്ട് ഇതെല്ലാം എ
ന്റെ തെറ്റാണെന്നു തെളിയിക്കാൻ ശ്രമിക്കൂ.
നിങ്ങളിലൊരുവനും ജ്ഞാനിയല്ല.
11എന്റെ ജീവിതം കഴിഞ്ഞുകൊണ്ടിരിക്കു
ന്നു. എന്റെ പദ്ധതികൾ തകർന്നു. എന്റെ
പ്രത്യാശ പോയ്ക്കഴിഞ്ഞു.
12എന്നാലെന്റെ സുഹൃത്തുക്കൾ ചിന്താക്കുഴ
പ്പത്തിലായിരിക്കുന്നു. രാത്രി പകലെന്ന് അവർ
കരുതുന്നു. ഇരുട്ടു പ്രകാശത്തെ തുരത്തുന്നുവെ
ന്നവർ കരുതുന്നു.
13“ശവക്കുഴിയെ എന്റെ പുതിയ ഭവനമായി
ഞാൻ പ്രത്യാശിക്കുന്നു. എന്റെ കിടക്ക ഇരുണ്ട
ശവക്കുഴിയിലാണെന്നു ഞാൻ പ്രതീക്ഷിക്കുന്നു.
14‘നീയാണെന്റെ പിതാവ്’ എന്നു ഞാൻ
ശവക്കുഴിയോടു പറഞ്ഞേക്കാം. ‘എന്റെ അമ്മ’
യെന്നോ, ‘എന്റെ പെങ്ങൾ’ എന്നോ ഞാൻ
പുഴുവിനോടും പറഞ്ഞേക്കാം.
15പക്ഷേ, അതാണെന്റെ പ്രത്യാശയെങ്കിൽ
എനിക്കു പ്രത്യാശയൊന്നുമില്ലതന്നെ. അതാ
ണെന്റെ ഏക പ്രത്യാശയെങ്കിൽ ആളുകളെ
ന്നിൽ യാതൊരു പ്രത്യാശയും കാണുകയില്ല.
16എന്റെ പ്രത്യാശ എന്നോടൊപ്പം അസ്തമി
ക്കുമോ? അതും പാതളത്തിലേക്കു പോകുമോ?
ഞങ്ങളിരുവരും ഒരുമിച്ച് ചെളിയിലേക്കു താഴു
മോ?”

## ബിൽദാദ് ഇയ്യോബിനു മറുപടി നൽകുന്നു

18 അപ്പോൾ, ശൂഹ്യനായ ബിൽദാദ് മറു
പടി പറഞ്ഞു:
2“ഇയ്യോബേ നീ എപ്പോഴാണു വായടയ്ക്കു
ക? ശാന്തനായി ശ്രദ്ധിക്കൂ. ഞങ്ങൾ ചിലതു
പറയട്ടെ.
3ഞങ്ങൾ പശുക്കളെപ്പോലെ ഭോഷരാണെന്നു
നീ കരുതുന്നതെന്ത്?
4ഇയ്യോബേ, നിന്റെ കോപം മുറിവേല്പിക്കു
ന്നത് നിന്നെമാത്രമാണ്. നിനക്കുവേണ്ടി ആളു
കൾ ഭൂമി വിട്ടു പോകണോ? നിന്നെ തൃപ്തിപ്പെ
ടുത്താൻ ദൈവം മലകളെ ചലിപ്പിക്കുമെന്നു
നീ കരുതുന്നുണ്ടോ?
5അതെ, ദുഷ്ടന്റെ പ്രകാശം അണഞ്ഞുപോ
കും. അവന്റെ അഗ്നി അണഞ്ഞു പോകും.
6അവന്റെ വീട്ടിലെ പ്രകാശം ഇരുളും. അവ
ന്റെ തൊട്ടടുത്തിരിക്കുന്ന വിളക്കുപോലും കെ
ട്ടുപോകും.
7അവന്റെ കാൽവയ്പുകൾ വീണ്ടും കരു
ത്തുള്ളതും വേഗമുള്ളതുമാകയില്ല. എന്നാലവൻ
ദുർബ്ബലനായി മെല്ലെ നടക്കും. അവന്റെ തന്നെ
ദുഷ്ടചിന്തകൾ അവനെ വീഴ്ത്തും.
8അവന്റെ സ്വന്തം കാലടികൾ അവനെ കെ
ണിയിലേക്കു നയിക്കും. അവൻ കെണിയിൽ
വീഴുകയും പിടിക്കപ്പെടുകയും ചെയ്യും.
9ഒരു കെണി അവന്റെ കുതികാലിൽ വീഴും.
ഒരു വല അവനെ പിടിച്ചു മുറുക്കും.
10നിലത്തെ ഒരുകയർ അവനെകുടുക്കും. അവ
ന്റെ മാർഗ്ഗത്തിലൊരു കുടുക്ക് കാത്തിരിക്കുന്നു.
11അവനുചുറ്റിലും ഘോരത കാത്തുനിൽക്കു
ന്നു. അവന്റെ ഓരോ ചുവടുവയ്പിലും ഭീതി
പിന്തുടരും.
12ദുരിതങ്ങൾ അവനുവേണ്ടി വിശക്കുന്നു. അ
വൻ വീഴുന്നതിനായി നാശവും വിപത്തും ത
യ്യാറായിരിക്കുന്നു.
13മാരകരോഗങ്ങൾ അവന്റെതൊലി കാർന്നു
തിന്നും. അത് അവന്റെ കൈകാലുകളെ ചീയി
ക്കും.
14ദുഷ്ടൻ അയാളുടെ വീടിന്റെ സുരക്ഷിത
ത്വത്തിൽനിന്നും എടുത്തുമാറ്റപ്പെടും. ദൂരെ, ഭീ
കരതയുടെ രാജാവിനെ കാണുന്നതിന് അവൻ
നയിക്കപ്പെടും.

15അവന്റെ വീട്ടിൽ ഒന്നും അവശേഷിക്കുകയില്ല. എന്തുകൊണ്ടെന്നാൽ, അവന്റെ വീട്ടിൽ നിറയെ എരിയുന്ന ഗന്ധകം ചിതറിക്കും.

16"അയാളുടെ താഴെയുള്ളവേരുകൾ ഉണങ്ങുകയും മുകളിലുള്ള ശാഖകൾ വാടുകയും ചെയ്യും.

17ഭൂമിയിലെ മനുഷ്യർ അയാളെ ഓർമ്മിക്കുകയില്ല. ആരും അവനെ ഒരിക്കലും സ്മരിക്കയില്ല.

18ആളുകളവനെ വെളിച്ചത്തിൽനിന്നും ഇരുട്ടിലേക്കു തള്ളിവിടും. അവരവനെ ലോകത്തിൽനിന്നും ഓടിച്ചുവിടും.

19അവനു മക്കളോ പേരക്കുട്ടികളോ ഉണ്ടായിരിക്കുകയില്ല. അവന്റെ കുടുംബത്തിലെ ആരും അവശേഷിക്കയില്ല.

20ആ ദുഷ്ടനെന്തു സംഭവിച്ചുവെന്നതു കേട്ട് പടിഞ്ഞാറുള്ളവർ ഞെട്ടിപോകും. കിഴക്കുള്ളവർ ഭയന്നു വിറയ്ക്കും.

21ദുഷ്ടന്റെ വീടിനും അതുതന്നെ സംഭവിക്കും. ദൈവത്തെ അറിയാത്തവനും അതു തന്നെയാണു സംഭവിക്കുക."

## ഇയ്യോബ് മറുപടി പറയുന്നു

19 അപ്പോൾ ഇയ്യോബ് മറുപടി പറഞ്ഞു:
2"ഇനി എത്രകാലം നിങ്ങളെന്നെ വേദനി
പ്പിക്കുകയും വാക്കുകൾകൊണ്ട് മുറിവേല്പിക്കു
കയും ചെയ്യും?

3നിങ്ങളിപ്പോൾ പത്തു തവണ എന്നെ അപമാനിച്ചിരിക്കുന്നു. ലജ്ജയില്ലാതെയാണു നിങ്ങളെന്നെ ആക്രമിച്ചത്!

4ഞാൻ പാപം ചെയ്തിട്ടുണ്ടെങ്കിൽകൂടി, അതെന്റെമാത്രം കാര്യമാണ്. അതു നിങ്ങളെ മുറിപ്പെടുത്തുന്നില്ലല്ലോ!

5നീ എന്നെ കുറ്റപ്പെടുത്തിക്കൊണ്ടേയിരിക്കുന്നു. എനിക്കുള്ള പ്രശ്നങ്ങൾക്ക് കാരണം എന്റെ തന്നെ തെറ്റാണെന്നു നീ പറയുന്നു.

6പക്ഷേ ദൈവമാണ് എന്നോടു തെറ്റു ചെയ്തത്. എന്നെ കുടുക്കുവാൻ അവൻ കെണിയൊരുക്കി.

7'അവനെന്നെ ആക്രമിക്കുന്നു!' എന്നു ഞാൻ നിലവിളിക്കുന്നു, പക്ഷേ എനിക്കു മറുപടി കിട്ടിയില്ല. സഹായത്തിനായി ഞാനുറക്കെ നിലവിളിച്ചെങ്കിലും നീതിക്കായുള്ള എന്റെ കരച്ചിൽ ആരും കേൾക്കുന്നില്ല.

8ദൈവം എന്റെ വഴി തടഞ്ഞിരിക്കുന്നതിനാൽ എനിക്കു പോകുവാൻ ആകുന്നില്ല. എന്റെ മാർഗ്ഗം അവൻ ഇരുട്ടിലൊളിപ്പിച്ചിരിക്കുന്നു.

9ദൈവം എന്റെ മഹത്വം എടുത്തുകളഞ്ഞു. എന്റെ തലയിലെ കിരീടവും അവനെടുത്തു.

10ഞാൻ അവസാനിക്കുന്നതുവരെ ദൈവം വശങ്ങളിൽനിന്ന് എന്നെ ഇടിക്കുന്നു. കടപുഴക്കിയെടുത്ത മരത്തെപ്പോലെ എന്റെ പ്രത്യാശകൾ അവൻ പറിച്ചെടുക്കുന്നു.

11ദൈവത്തിന്റെ കോപം എനിക്കെതിരെ എരിയുന്നു. എന്നെ അവൻ തന്റെ ശത്രുവെന്നു വിളിക്കുന്നു.

12എന്നെ ആക്രമിക്കാൻ ദൈവം അവന്റെ സേനയെ അയയ്ക്കുന്നു. അവരെനിക്കുചുറ്റും ഉപരോധമൊരുക്കുന്നു. എന്റെ കൂടാരത്തിനു ചുറ്റും അവർ പാളയമടിക്കുന്നു.

13"ദൈവം എന്റെ സഹോദരന്മാരെ എന്നെ വെറുക്കുന്നവരാക്കി. എന്റെ മുഴുവൻ സുഹൃത്തുക്കൾക്കും ഞാനപരിചിതനായിരിക്കുന്നു.

14എന്റെ ബന്ധുക്കൾ എന്നെ വിട്ടു. സുഹൃത്തുക്കളെന്നെ മറന്നു.

15എന്റെ വീട്ടിലെ സന്ദർശകരും പരിചാരികകളും ഒരപരിചിതനെന്നപോലെ, വിദേശിയെന്നപോലെ, എന്നെ നോക്കുന്നു.

16ഞാനെന്റെ ദാസനെ വിളിച്ചു, പക്ഷേ അവൻ വിളികേട്ടില്ല. സഹായത്തിനായി ഞാൻ യാചിച്ചെങ്കിലും എന്റെ ദാസൻ വിളികേട്ടില്ല.

17എന്റെ ഭാര്യ എന്റെ ഉച്ഛ്വാസ വായുവിന്റെ മണംപോലും വെറുക്കുന്നു. എന്റെ സ്വന്തം സഹോദരന്മാർ എന്നെ വെറുക്കുന്നു.

18കൊച്ചുകുട്ടികൾ പോലും എന്നെ പരിഹസിക്കുന്നു. ഞാനവരുടെ അടുത്തെത്തുമ്പോൾ അവർ എന്റെ നേർക്കു നിന്ദാവാക്കുകൾ ചൊരിയുന്നു.

19എന്റെ അടുത്ത ചങ്ങാതിമാർ മുഴുവൻ എന്നെ വെറുക്കുന്നു. ഞാൻ സ്നേഹിക്കുന്നവർ പോലും എനിക്കെതിരായി.

20എന്റെ തൊലി, അസ്ഥികളിൽ തൂങ്ങിക്കിടക്കുന്നത്ര ഞാൻ ക്ഷീണിച്ചു. എന്നിൽ അല്പജീവൻ മാത്രം അവശേഷിക്കുന്നു.

21എന്നോടു ദയകാണിക്കൂ, എന്റെ സ്നേഹിതരേ, എന്നോടു ദയകാണിക്കൂ. എന്തുകൊണ്ടെന്നാൽ ദൈവം എനിക്കെതിരായിരിക്കുന്നു.

22നിങ്ങളെന്താണ് ദൈവം ചെയ്യുന്നതുപോലെതന്നെ എന്നെ പീഡിപ്പിക്കുന്നത്? എന്നെ പീഡിപ്പിച്ച് നിങ്ങൾ ക്ഷീണിതരാകയില്ലേ?

23ഞാൻ പറയുന്നതൊക്കെ ഓർമ്മിച്ച് ആരെങ്കിലും ഒരു ഗ്രന്ഥത്തിൽ എഴുതിവച്ചെങ്കിൽ! ചുരുളുകളിൽ അത് എഴുതിവച്ചെങ്കിൽ!

24എന്റെ വാക്കുകൾ ആരെങ്കിലും നാരായം കൊണ്ട് ഈയത്തിൽ കൊത്തിവച്ചിരുന്നെങ്കിൽ, അല്ലെങ്കിൽ, ഒരിക്കലും അവ മായ്ക്കപ്പെടാത്തവണ്ണം ഒരു പാറയിൽ കൊത്തിവച്ചിരുന്നെങ്കിൽ!

25എനിക്കുവേണ്ടി നിലകൊള്ളാൻ ഒരുവൻ ഉണ്ടന്നെനിക്കറിയാം. അവൻ ജീവിക്കുന്നുവെന്ന് ഞാനറിയുന്നു! അവസാനത്തിൽ അവൻ ഈ ഭൂമിയിൽ എനിക്കുവേണ്ടി നിൽക്കുകയും ഞാനാണു ശരിയെന്നു തെളിയിക്കുകയും ചെയ്യും.

26ഞാനെന്റെ ശരീരം ഉപേക്ഷിച്ചതിനു ശേഷം, എന്റെ ചർമ്മം നശിച്ചതിനുശേഷം, ഞാൻ ദൈവത്തെക്കാണും എന്ന് ഉറപ്പായും എനിക്കറിയാം.

27ഞനെന്റെ സ്വന്തം കണ്ണുകൾകൊണ്ട് ദൈവത്തെ കാണും. ഞാൻ തന്നെ; മറ്റാരുമല്ല; ദൈവത്തെ കാണും. അതെന്നെ എത്രമാത്രം ആവേശംകൊള്ളിക്കുന്നുവെന്ന് നിങ്ങളോടു പറയാനെനിക്കാവില്ല!

28"നിങ്ങൾ പറഞ്ഞേക്കാം, 'ഇയ്യോബിനെ നമ്മൾ ശല്യപ്പെടുത്തും. അവനിൽ കുറ്റം ആരോപിക്കാൻ നാം ഒരു കാരണം കണ്ടെത്തും.'

29പക്ഷേ നിങ്ങൾ തന്ന വാളിനെ ഭയക്കണം! എന്തുകൊണ്ടെന്നാൽ, ദൈവം കുറ്റക്കാരെ വാളുകൊണ്ട് ശിക്ഷിക്കുന്നു. ദൈവം അതു നിങ്ങളുടെമേലും പ്രയോഗിക്കും. അപ്പോൾ ന്യായവിധിയുടെ കാലമുണ്ടെന്ന് നിങ്ങളറിയും."

## സോഫർ മറുപടി പറയുന്നു

20 നയമാത്യനായ സോഫർ അപ്പോൾ മറു
പടി പറഞ്ഞു:

2“ഇയ്യോബേ, നിൻെറ ചിന്തകൾ കലങ്ങി
യിരിക്കുന്നു. അതിനാൽ ഞാൻ നിനക്കു മറുപടി
തരാം. എനിക്ക് ഉള്ളിൽ തോന്നിയത് വേഗം
പറയുകയാണു വേണ്ടത്.
3നീ നിൻെറ മറുപടികൊണ്ട് ഞങ്ങളെ അപ
മാനിച്ചു. പക്ഷേ എനിക്കു വിവേകമുള്ളതുകൊ
ണ്ട് നിന്നോട് എന്തു മറുപടി പറയണമെന്ന്
എനിക്കറിയാം.
4-5ദുഷ്ടൻെറ ആഹ്ലാദം നീണ്ടു നിൽക്കയില്ലെ
ന്ന് നിനക്കറിയാം. ആദാം ഭൂമിയിലുണ്ടായ
കാലം മുതൽക്കേ ഉള്ള ഒരു സത്യമാണത്. ദൈവ
ത്തെ ഗൗനിക്കാത്തവന് കുറച്ചുനേരത്തേക്കേ
ആഹ്ലാദമുണ്ടാകൂ.
6ദുഷ്ടൻെറ അഹങ്കാരം ആകാശത്തോളം എ
ത്തുകയും അവൻെറ ശിരസ്സ് മേഘങ്ങളിൽ
സ്പർശിക്കുകയും ചെയ്തേക്കാം.
7പക്ഷേ അവൻ തൻെറ സ്വന്തം ശാരീരാവശി
ഷ്ടങ്ങൾപോലെ എന്നെന്നേക്കുമായി നശിക്കും.
അവനെ അറിയുന്നവർ ചോദിക്കും, ‘അവനെ
വിടെ?’
8ഒരു സ്വപ്നംപോലെ അവൻ പറന്നകലുക
യും ആരും അവനെ വീണ്ടും കണ്ടെത്താതിരി
ക്കുകയും ചെയ്യും. ഒരു ദു:സ്വപ്നം പോലെ
അവൻ ആട്ടിയോടിക്കപ്പെടുകയും മറക്കപ്പെടു
കയും ചെയ്യും.
9അവനെ കാണുന്നവർ വീണ്ടും അവനെ
കാണുകയില്ല. അവൻെറകുടുംബം അവനെ
വീണ്ടു മൊരിക്കലും കാണുകയില്ല.
10ദുഷ്ടൻ പാവങ്ങളിൽനിന്നു കവർന്നെടു
ത്തത് അവൻെറ കുട്ടികൾ അവർക്കു തിരികെ
നൽകും. ദുഷ്ടൻെറ സ്വന്തം കൈകളാണ്
തൻെറ ധനം തിരികെ കൊടുക്കേണ്ടത്.

11“അവൻ ചെറുപ്പമായിരുന്നപ്പോൾ അവ
ൻെറ എല്ലുകൾ കരുത്തുറ്റതായിരുന്നു. പക്ഷേ
ശരീരത്തിൻെറ മറ്റുഭാഗങ്ങൾ പോലെ അതും
മണ്ണ ടിയും.
12ദുഷ്ടൻെറ വായിൽ ദുഷ്ടത മധുരമായിരി
ക്കും. അവനത് തൻെറ നാവിനടിയിൽ സൂക്ഷി
ച്ചുവെച്ച് മുഴുവനും ആസ്വദിക്കും.
13അവൻ ദുഷ്ടതയെ ആസ്വദിക്കുന്നു. അതി
നെ കൈവിടുന്നത് അവൻ വെറുക്കുന്നു. അത്
അവൻ വായിൽ സൂക്ഷിക്കുന്ന കൽക്കണ്ടം പോ
ലെയാകുന്നു.
14എന്നാൽ ആ ദുഷ്ടത അവൻെറ ആമാശയ
ത്തിന് വിഷമായിത്തീരുന്നു. അതവൻെറയുള്ളി
ൽ, സർപ്പവിഷം പോലുള്ള മാരകവിഷമായി
ത്തീരുന്നു.
15ദുഷ്ടൻ സമ്പത്തിനെ വിഴുങ്ങിയെങ്കിലും
അത് അയാൾ ഛർദ്ദിക്കും. ദൈവം അത് അവനെ
ക്കൊണ്ട് ഛർദ്ദിപ്പിക്കും.
16ദുഷ്ടൻെറ പാനീയം സർപ്പവിഷംപോലെ
യായിത്തീരും. സർപ്പത്തിൻെറ വിഷപ്പല്ലുകൾ
അവനെ കൊല്ലും.
17അപ്പോൾ, തേനും പാലുമൊഴുകുന്ന നദി
കൾ കണ്ടാസ്വദിക്കാൻ ദുഷ്ടന് കഴിയാതെ
പോകുന്നു.
18ദുഷ്ടൻ തൻെറ ലാഭം തിരികെ കൊടുക്കാൻ
നിർബന്ധിതനാകും. തൻെറ അദ്ധ്വാനഫലം അ
നുഭവിക്കാൻ അയാൾക്ക് അനുവാദമില്ല.
19എന്തുകൊണ്ടെന്നാൽ, പാവങ്ങളെ അയാൾ
വേദനിപ്പിക്കുകയും അവരെ അടിച്ചമർത്തുക
യും ചെയ്തു. അയാളവരെ അടിച്ചമർത്തുകയും
അവർക്കുള്ളത് പിടിച്ചുപറിക്കുകയും ചെയ്തു.
മറ്റാരോ ഉണ്ടാക്കിയ വീടുകൾ അയാൾ സ്വന്ത
മാക്കി.
20“ദുഷ്ടൻ ഒരിക്കലും തൃപ്തനല്ല. അവൻെറ
സമ്പത്തിന് അവനെ രക്ഷിക്കാനാവില്ല.
21അവൻ തിന്നുമ്പോൾ ഒന്നും അവശേഷിക്കി
ല്ല. അവൻെറ വിജയം തുടരുകയുമില്ല.
22അവന് സമൃദ്ധിയുണ്ടായിരിക്കുമ്പോൾ ത
ന്നെ കുഴപ്പങ്ങൾക്കടിപ്പെടും. പ്രശ്നങ്ങൾ അവ
നിലേക്കു വരും.
23ദുഷ്ടൻ തനിക്കു വേണ്ടതെല്ലാം തിന്നു കഴി
യുമ്പോൾ ദൈവം തൻെറ എരിയുന്ന കോപം
അവൻെറ നേർക്കെറിയും. ദൈവം ദുഷ്ടൻെറ
മേൽ ശിക്ഷയുടെ മഴ പെയ്യിക്കും.
24ഇരുമ്പുവാളിൽനിന്ന് ദുഷ്ടൻ ഓടിപ്പോ
യേക്കാം. എന്നാൽ ഓടുകൊണ്ടുള്ളഅമ്പ് അയാ
ളെ വീഴ്ത്തും.
25“ഓടുകൊണ്ടുള്ള അമ്പ് അവൻെറ ശരീര
ത്തിലൂടെ തുളച്ചുകടന്ന് പുറത്തുവരും. അതി
ൻെറ കൂർത്തമുന അയാളുടെ കരളിലൂടെ തുള
ച്ചുകയറുകയും അയാൾ ഭീതിമൂലം സ്തബ്ധ
നാകുകയും ചെയ്യും.
26അവൻെറ ഖജനാവു മുഴുവനും നശിക്കും.
മനുഷ്യൻ കത്തിക്കാത്ത ഒരു അഗ്നി അവനെ
നശിപ്പിക്കും. അവൻെറ വീട്ടിൽ അവശേഷിക്കു
ന്നതെല്ലാം ആ അഗ്നി നശിപ്പിക്കും.
27ദുഷ്ടൻെറ അപരാധം സ്വർഗ്ഗം തെളിയി
ക്കും. ഭൂമി അവനെതിരെ സാക്ഷിപറയും.
28അവൻെറ വീട്ടിലുള്ളതെല്ലാം ദൈവത്തി
ൻെറ കോപപ്രവാഹത്തിൽ ഒലിച്ചു പോകും.
29ഇതാണ് ദുഷ്ടനുവേണ്ടി ദൈവം ചെയ്യു
ന്നത്. അവനു നൽകാൻ ദൈവം ഉദ്ദേശിക്കുന്നത്
അതു തന്നെ.”

## ഇയ്യോബ് മറുപടി പറയുന്നു

21 അപ്പോൾ ഇയ്യോബ് മറുപടി പറഞ്ഞു:
2“ഞാൻ പറയുന്നതു കേൾക്കുക. എന്നെ
ആശ്വസിപ്പിക്കാനുള്ള നിൻെറ വഴി അതായി
രിക്കട്ടെ.
3ഞാൻ പറയുമ്പോൾ ക്ഷമയോടെ ഇരിക്കുക.
പിന്നെ, ഞാൻ പറഞ്ഞു കഴിയുമ്പോൾ നിങ്ങ
ൾക്കെന്നെ പരിഹസിക്കാം. 4ഞാൻ മനുഷ്യർ
ക്കെതിരായി പറയുകയല്ല. ഞാൻ അക്ഷമനാകു
ന്നതിന് മതിയായ കാരണമുണ്ട്.
5എന്നെ നോക്കി നടുങ്ങിക്കൊള്ളൂ. നിൻെറ
വായ്പൊത്തി നടുക്കത്തോടെ എന്നെ തുറിച്ചു
നോക്കുക!
6എനിക്കു സംഭവിച്ചതിനെപ്പറ്റി ആലോചി
ക്കുമ്പോൾ എനിക്കു ഭയമുണ്ടാകുന്നു, എൻെറ
ശരീരം വിറയ്ക്കുന്നു!
7എന്തുകൊണ്ടാണ് ദുഷ്ടർ ദീർഘകാലം ജീ
വിക്കുന്നത്? എന്തുകൊണ്ടാണവർ വാർദ്ധക്യം
വരെ ജീവിക്കുകയും വിജയികളാകുകയും ചെ
യ്യുന്നത്?
8തങ്ങളുടെ കുഞ്ഞുങ്ങൾ തങ്ങളോടൊപ്പം വള
രുന്നത് ദുഷ്ടർ കാണുന്നു. അവർ തങ്ങളുടെ
പേരക്കുട്ടികളെ കാണാനും ജീവിക്കുന്നു.
9അവരുടെ വസതികൾ സുരക്ഷിതവും
അവർ ഭയരഹിതരുമാകുന്നു. ദുഷ്ടരെ ശിക്ഷി
ക്കാൻ ദൈവം വടി ഉപയോഗിക്കുന്നില്ല.
10അവരുടെ കാള ഇണചേരുന്നതിൽ പരാ
ജയപ്പെടുന്നില്ല. അവരുടെ പശുക്കൾക്കു കുട്ടി
കളുണ്ടാകുന്നു, അവരുടെ പശുക്കുട്ടികൾ ജനന
ത്തിങ്കൽ മരിക്കുന്നില്ല.

11ദുഷ്ടന്മാർ അവരുടെ കുട്ടികളെ കുഞ്ഞാടു
കളെപ്പോലെ കളിക്കാൻ പുറത്തുവിടുന്നു. അവ
രുടെ കുട്ടികൾ നൃത്തം വയ്ക്കുന്നു.
12വീണയുടെയും പുല്ലാങ്കുഴലുകളുടെയും
ഈണത്തിനൊപ്പിച്ച് അവർ നൃത്തം ചെയ്യുന്നു.
13ദുഷ്ടർ അവരുടെ ജീവിതത്തിൽ വിജയം
ആസ്വദിക്കുന്നു. അനന്തരം അവർ മരിക്കുകയും
കഷ്ടപ്പാടുകളൊന്നുമറിയാതെ കല്ലറയിലേക്കു
പോകുകയും ചെയ്യുന്നു.
14പക്ഷേ ദുഷ്ടർ ദൈവത്തോടു പറയുന്നത്
ഇതാണ്, 'ഞങ്ങളെ വെറുതെവിടൂ! നിന്റെ വഴി
പിന്തുടരാൻ ഞങ്ങൾക്കാഗ്രഹമില്ല!'
15ദുഷ്ടർ ഇങ്ങനെയും കൂടിപറയുന്നു, 'ആരാ
ണു സർവ്വശക്തനായ ദൈവം? ഞങ്ങൾക്കവനെ
സേവിക്കേണ്ടതില്ല! അവനോടു പ്രാർത്ഥിക്കു
വാൻ ഇതു സഹായിക്കയില്ല!'
16ദുഷ്ടർക്ക് അവരുടെ സ്വന്തം വിജയം സാ
ധിക്കുന്നില്ല എന്നതു സത്യമാകുന്നു. എനിക്ക
വരുടെ ഉപദേശം അനുസരിക്കാൻ വയ്യ.
17പക്ഷേ എത്രതവണ ദൈവം അവരുടെ വെ
ളിച്ചം ഊതിക്കെടുത്തി? എത്രതവണ അവർക്കു
ദുരിതങ്ങളുണ്ടായി? എപ്പോഴാണു ദൈവം അവ
രോടു കോപിക്കുകയും അവരെ ശിക്ഷിക്കുക
യും ചെയ്തത്?
18കാറ്റുപറത്തുന്ന കച്ചിപോലെയും കൊടു
ങ്കാറ്റു പറത്തുന്ന പതിരുപോലെയും ദൈവം
ദുഷ്ടരെ പറത്തുന്നുണ്ടോ?
19പക്ഷേ നിങ്ങൾപറയുന്നു, 'ദൈവം ഒരു
കുട്ടിയെ അവന്റെ പിതാവിന്റെ പാപങ്ങ
ൾക്കു ശിക്ഷിക്കുന്നു!' എന്ന് വേണ്ട! ദൈവം
ദുഷ്ടനെത്തന്നെ ശിക്ഷിക്കട്ടെ. തന്റെ പാപ
ങ്ങൾ മൂലമാണു താൻ ശിക്ഷിക്കപ്പെട്ടതെന്ന്
ദുഷ്ടൻ അപ്പോളറിയും!
20പാപിതന്നെ സ്വന്തംശിക്ഷ കാണട്ടെ. സർ
വ്വശക്തനായ ദൈവത്തിന്റെ കോപമവനു
സ്വയം ബോദ്ധ്യമാകട്ടെ.
21ജീവിതം കഴിഞ്ഞു മരിക്കുമ്പോൾ താനുപേ
ക്ഷിച്ചുപോകുന്ന കുടുംബത്തെക്കുറിച്ച് ദുഷ്ടൻ
ഉത്ക്കണ്ഠപ്പെടുകയേ ഇല്ല.
22ദൈവത്തിന് അറിവു പകരാൻ ആർക്കും
സാദ്ധ്യമല്ല. ഉന്നതസ്ഥാനങ്ങളിലുള്ളവരെപ്പോ
ലും ദൈവം വിധിക്കുന്നു.
23സുഖകരമായ മുഴുജീവിതത്തിനുശേഷം
ഒരാൾ മരിക്കുന്നു. വളരെ സുരക്ഷിതവും സുഖ
കരവുമായ ജീവിതമാണ് അയാൾ നയിച്ചത്.
24അയാളുടെ ശരീരം നന്നായി പരിചരിക്ക
പ്പെട്ടതും അസ്ഥികൾ ഇപ്പോഴും ശക്തവുമാകു
ന്നു.
25പക്ഷേ മറ്റൊരാൾ മനോവേദനയോടെയു
ള്ള ദുരിതജീവിതത്തിനുശേഷം മരിക്കുന്നു.
അയാളൊരിക്കലും ഒരു നന്മയും അനുവഭവിച്ചി
ട്ടില്ല.
26അവസാനം അവരിരുവരും ഒന്നിച്ചുമണ്ണടി
യും. അവരിരുവരെയും പുഴുക്കൾ പൊതിയും.
27പക്ഷേ നിങ്ങൾ ചിന്തിക്കുന്നതെന്താണെ
ന്നും എന്നെ വേദനിപ്പിക്കുകയാണു നിങ്ങളുടെ
ഉദ്ദേശ്യമെന്നും എനിക്കറിയാം.
28നിങ്ങൾ പറഞ്ഞേക്കാം: 'നല്ല ഒരു മനുഷ്യ
ന്റെ വീട് എനിക്ക് കാണിച്ചുതരിക. ഇനി,
ദുഷ്ടർ താമസിക്കുന്ന സ്ഥലവും കാട്ടിത്തരിക.'
29തീർച്ചയായും നിങ്ങൾ വഴിപോക്കരോടു
സംസാരിച്ചിട്ടുണ്ട്. അവരുടെ കഥകൾ നിങ്ങൾ
തീർച്ചയായും സ്വീകരിക്കും.
30ദുരിതങ്ങൾ വരുമ്പോൾ ദുഷ്ടർ ഒഴിവാക്ക
പ്പെടുന്നു. ദൈവം കോപിക്കുമ്പോൾ അവർ
അതിജീവിക്കുന്നു.
31ഒരു ദുഷ്ടന്റെ പ്രവൃത്തികൾക്ക് അവന്റെ
മുഖത്തുനോക്കി വിമർശിക്കാൻ ആരും തയ്യാ
റാവുകയില്ല. അവന്റെ ദുഷ്പ്രവൃത്തികൾക്ക്
ആരും അവനെ ശിക്ഷിക്കുകയില്ല.
32ശ്മശാനത്തിലേക്കെടുക്കപ്പെടുമ്പോൾ
അവന്റെ കല്ലറയ്ക്കു സമീപം ഒരു കാവൽക്കാ
രനുണ്ടാകും.
33അതിനാൽ, താഴ്വരയിലെ മണ്ണ് ആ ദുഷ്ട
മനുഷ്യനുവേണ്ടി സന്തോഷിക്കും. അയാളുടെ
ശവഘോഷയാത്രയിൽ ആയിരങ്ങൾ പങ്കെടു
ക്കും. 34അതിനാൽ നിങ്ങൾക്ക് നിങ്ങളുടെ
പാഴ്വാക്കുകൾകൊണ്ട് എന്നെ ആശ്വസിപ്പി
ക്കാനാവില്ല. നിങ്ങളുടെ ഉത്തരങ്ങൾ സഹായ
കമാവുകയില്ല തന്നെ!"

## എലീഫസ് മറുപടി പറയുന്നു

22 അപ്പോൾ തേമാൻകാരനായ എലീഫസ്
മറുപടി പറഞ്ഞു:
2"ദൈവത്തിനു നമ്മെക്കൊണ്ടെന്തെങ്കിലും
സഹായം വേണോ? വേണ്ട! വളരെ വലിയൊരു
ജ്ഞാനിപോലും ദൈവത്തിനു പ്രയോജനകര
മല്ല.
3നിന്റെ നീതിനിറഞ്ഞ ജീവിതംകൊണ്ടു
ദൈവത്തിനെന്തെങ്കിലും പ്രയോജനമുണ്ടോ?
ഇല്ല! നീ അവനെ പിന്തുടർന്നുവെന്നു കരുതി
സർവ്വശക്തനായ ദൈവത്തിനെന്തെങ്കിലും
നേട്ടമുണ്ടാകുമോ? ഇല്ല!
4ഇയ്യോബേ, ദൈവം എന്തുകൊണ്ടാണു നി
ന്നെ ശിക്ഷിക്കുകയും പഴിക്കുകയും ചെയ്യു
ന്നത്? നീ അവനെ ആരാധിക്കുന്നതുകൊ
ണ്ടാണോ?
5അല്ല, നീ വളരെയധികം പാപം ചെയ്തതു
കൊണ്ടാണ്. ഇയ്യോബേ, പാപം ചെയ്യുന്നതു
നീ ഒരിക്കലും നിർത്തിയില്ല!
6ഒരു സഹോദരനു നീ പണം കടം കൊടുക്കു
കയും അതിനായി അവനോടു നിർബ്ബന്ധമാ
യി നീ പണയച്ചീട്ടു വാങ്ങുകയും ചെയ്തിരി
ക്കാം. ദരിദ്രന്റെ ഉടുതുണിപോലും നീ പണ
യമായി വാങ്ങിയിരിക്കാം. അകാരണമായായി
രിക്കാം നീ അതൊക്കെ ചെയ്തത്.
7വിശപ്പും ക്ഷീണവുമുള്ളവർക്ക് നീ വെള്ള
വും ഭക്ഷണവും കൊടുത്തില്ലായിരിക്കാം.
8ഇയ്യോബേ, നിനക്കനവധി കൃഷിഭൂമിയുണ്ട്.
ആളുകൾ നിന്നെ ബഹുമാനിക്കുന്നു.
9പക്ഷേ വിധവകളെ നീ ഒന്നും കൊടുക്കാതെ
പറഞ്ഞയച്ചിരിക്കാം. ഇയ്യോബേ, അനാഥരെ
നീ ചതിച്ചിരിക്കാം.
10നിനക്കു ചുറ്റും കെണികളുണ്ടാകാനും പൊ
ടുന്നനവേ കുഴപ്പങ്ങൾ നിന്നെ ഭയപ്പെടുത്താ
നും ഇടയായത് അതുമൂലമാണ്.
11"അതിനാലാണ് നിനക്കു കാണാനാവാത്ത
വിധം ഇരുട്ടുണ്ടായതും പ്രളയംവന്നു നിന്നെ
മൂടിയതും.
12ദൈവം സ്വർഗ്ഗത്തിന്റെ അത്യുന്നതത്തിൽ
വസിക്കുന്നു. നക്ഷത്രങ്ങൾ എത്രമാത്രം ഉയരത്തി
ലാണെന്നു നോക്കുക. ഉന്നതനക്ഷത്രങ്ങളെ കാ
ണാൻ ദൈവം താഴേക്കാണു നോക്കുന്നത്.
13പക്ഷേ ഇയ്യോബേ, നീ ചോദിച്ചേക്കാം,
'ദൈവത്തിനെന്തറിയാം? ഇരുണ്ടമേഘങ്ങളി
ലൂടെ ഞങ്ങളെ കണ്ട് ദൈവത്തിനെങ്ങനെ
ന്യായവിധി നടത്താനാകും?

14കനത്ത മേഘങ്ങൾ അവനെ ഞങ്ങളിൽ നിന്ന് ഒളിപ്പിക്കുന്നു, ചക്രവാളത്തിൻെറ അപ്പുറത്തുകൂടി നടക്കുന്ന അവന് അതിനാൽ ഞങ്ങളെ കാണാനാവില്ല.'

15ഇയ്യോബേ, വളരെപ്പണ്ട് ദുഷ്ടർ നടന്നിരുന്ന അതേ പാതയിലൂടെയാണു നീയും നടക്കുന്നത്.

16മരണസമയമായിട്ടില്ലാതിരുന്നിട്ടും ആ ദുഷ്ടർ നശിപ്പിക്കപ്പെട്ടു. അവർ പ്രളയത്തിൽ ഒലിച്ചുപോയി.

17അവർ ദൈവത്തോടു പറഞ്ഞു, 'ഞങ്ങളെ വെറുതെവിടുക! സർവ്വശക്തനായ ദൈവത്തിന് ഞങ്ങളുടെമേൽ ഒന്നും ചെയ്യാനാവില്ല!'

18എന്നിട്ടും അവരുടെ വീടുകൾ നല്ല വസ്തുക്കളെക്കൊണ്ടു നിറച്ചതു ദൈവമാകുന്നു! ഇല്ല, ദുഷ്ടന്മാരുടെ ഉപദേശമനുസരിക്കാൻ എനിക്കു വയ്യ!

19അവർ നശിപ്പിക്കപ്പെടുന്നതു കണ്ട് നന്മ നിറഞ്ഞവർ ആഹ്ലാദിക്കും. നിഷ്കളങ്കർ ദുഷ്ടരെ പരിഹസിക്കും.

20'സത്യത്തിൽ നമ്മുടെ ശത്രുക്കൾ നശിപ്പിക്കപ്പെട്ടു! അവരുടെ സമ്പത്ത് അഗ്നിക്കിരയാകുന്നു!'

21ഇയ്യോബേ, ഇനി സ്വയം ദൈവത്തിനു സമർപ്പിച്ച് അവനുമായി സമാധാനത്തിലാവുക. ഇങ്ങനെ ചെയ്താൽ നിനക്കു ധാരാളം നന്മകളുണ്ടാകും.

22അവൻെറ ഉപദേശം സ്വീകരിക്കുക. അവൻെറ വാക്കുകൾ ചെവിക്കൊള്ളുക.

23ഇയ്യോബേ, സർവ്വശക്തനായ ദൈവത്തിലേക്കു മടങ്ങിവരിക. നീ പുന:സ്ഥാപിക്കപ്പെടും. പക്ഷേ നീ നിൻെറ വസതിയിൽനിന്നും തിന്മയെ ഒഴിവാക്കണം.

24നിൻെറ സ്വർണ്ണത്തെ ചെളിയായിമാത്രം കരുതുക. നിൻെറ തനിത്തങ്കത്തെ താഴ്വരയിലെ ചരൽക്കല്ലുകളായും കരുതുക.

25സർവ്വശക്തനായ ദൈവമായിരിക്കട്ടെ നിൻെറസ്വർണ്ണം. നിൻെറ വെള്ളിക്കൂമ്പാരവും അവനായിരിക്കട്ടെ.

26അപ്പോൾ നീ സർവ്വശക്തനായ ദൈവത്തെ ആസ്വദിക്കും. അപ്പോൾ നീ മുഖമുയർത്തി ദൈവത്തെ നോക്കും.

27നീ അവനോടു പ്രാർത്ഥിക്കുകയും അവൻ നിന്നെ ശ്രവിക്കുകയും ചെയ്യും. അപ്പോൾ നീ അവനോടുചെയ്ത പ്രതിജ്ഞകൾ നിറവേറ്റാൻ പ്രാപ്തനായിത്തീരും.

28നീ ചെയ്യുവാൻ നിശ്ചയിച്ചിട്ടുള്ളതെല്ലാം വിജയകരമായിത്തീരും. നിൻെറ ഭാവി തീർച്ചയായും തിളക്കമുറ്റതാകും!

29അഹങ്കാരികളെ ദൈവം നാണം കെടുത്തുന്നു. പക്ഷേ ദൈവം വിനീതരെ സഹായിക്കുന്നു.

30അപ്പോൾ തെറ്റുകൾ ചെയ്യുന്നവരെ നിനക്കു സഹായിക്കാനാവും. നീ ദൈവത്തോടു പ്രാർത്ഥിക്കുമ്പോൾ അവൻ ആ ജനത്തോടു പൊറുക്കും. എന്തുകൊണ്ടെന്നാൽ നീ അത്രമാത്രം ശുദ്ധനായിരിക്കുന്നു."

### ഇയ്യോബ് മറുപടി പറയുന്നു

23 അപ്പോൾ ഇയ്യോബ് മറുപടി പറഞ്ഞു:
2"ഇന്നും ഞാൻ കയ്ക്കുന്ന പരാതി ഉന്ന
യിക്കുന്നു. എന്തുകൊണ്ടെന്നാൽ ഞാനിന്നും
യാതനയനുഭവിക്കുന്നു.

3ദൈവത്തെ എവിടെ കണ്ടെത്താനാവുമെന്ന് എനിക്കറിയാൻ കഴിഞ്ഞെങ്കിൽ! ദൈവത്തിങ്കലേക്ക് എങ്ങനെ പോകണമെന്ന് എനിക്ക് അറിയാൻ കഴിഞ്ഞെങ്കിൽ!

4എൻെറ കഥ ഞാൻ ദൈവത്തോടു വിശദീകരിക്കും. ഞാൻ നിഷ്കളങ്കനാണെന്നു തെളിയിക്കാൻപോന്ന വാദമുഖങ്ങൾ എൻെറ വായിൽ വന്നുനിറയും.

5ദൈവം എൻെറ വാദങ്ങൾക്കെങ്ങനെ മറുപടി തരുമെന്ന് എനിക്കറിയണം. ദൈവത്തിൻെറ ഉത്തരങ്ങൾ എനിക്കു മനസ്സിലാക്കണം.

6ദൈവം അവൻെറശക്തി എനിക്കെതിരെ പ്രയോഗിക്കുമോ? ഇല്ല, അവൻ എന്നെ ശ്രവിക്കും!

7ഞാൻ സത്യസന്ധനാണ്. എൻെറകഥ പറയാൻ ദൈവം എന്നെ അനുവദിക്കും. അപ്പോളെൻെറ ന്യായാധിപൻ എന്നെ വെറുതെവിടും!

8എന്നാൽ ഞാൻ കിഴക്കോട്ടുപോയാൽ ദൈവം അവിടെയില്ല. പടിഞ്ഞാറോട്ടു ചെന്നാലും എനിക്കവനെ കാണാനാവില്ല.

9ദൈവം വടക്കു പ്രവർത്തിയിലായിരിക്കുമ്പോൾ ഞാനവനെ കാണുന്നില്ല. ദൈവം തെക്കോട്ടു തിരിയുമ്പോഴും ഞാനവനെ കാണുന്നില്ല.

10പക്ഷേ ദൈവത്തിന് എന്നെ അറിയാം. അവനെന്നെ പരീക്ഷിക്കുകയാണ്. ഞാൻ സ്വർണ്ണംപോലെ പരിശുദ്ധനാണെന്ന് അവനറിയാം.

11ദൈവം ഇച്ഛരിക്കുന്ന വഴിയേയാണു ഞാനെന്നും ജീവിച്ചത്. ദൈവത്തെ പിന്തുടരുന്നതു ഞാനൊരിക്കലും നിർത്തിയിട്ടില്ല.

12ദൈവത്തിൻെറ കല്പനകൾ ഞാനെപ്പോഴും അനുസരിക്കുന്നു. എൻെറ ഭക്ഷണത്തെ സ്നേഹിക്കുന്നതിനെക്കാൾ ദൈവത്തിൻെറ വായിൽ നിന്നുംവരുന്ന വാക്കുകളെ ഞാൻ സ്നേഹിക്കുന്നു.

13"എന്നാൽ ദൈവം ഒരിക്കലും മാറുന്നില്ല. ദൈവത്തിനെതിരെ നിൽക്കാൻ ആർക്കും സാദ്ധ്യമല്ല. ദൈവം അവൻെറ ഇഷ്ടത്തിനൊത്തു പ്രവർത്തിക്കുന്നു.

14എനിക്കായി ആലോചിച്ചു വച്ചിട്ടുള്ളത് ദൈവം പ്രവർത്തിക്കും. എനിക്കായി അവൻെറ പക്കൽ ഇനിയും അനവധി പദ്ധതിയുണ്ട്.

15അതിനാലാണു ഞാൻ ദൈവത്തെ ഭയക്കുന്നത്. എനിക്കിക്കാര്യങ്ങളെല്ലാം മനസ്സിലാകുന്നുണ്ട്. അതിനാലാണ് ഞാൻ ദൈവത്തെ ഭയക്കുന്നത്.

16എൻെറ ഹൃദയത്തെ ദൈവം ദുർബ്ബലമാക്കുന്നു. എൻെറ ധൈര്യം ചോർന്നു പോകുകയും ചെയ്യുന്നു. സർവ്വശക്തനായ ദൈവമാണെന്നെ ഭയപ്പെടുത്തുന്നത്.

17എനിക്കു സംഭവിച്ച ദുരനുഭവങ്ങൾ എൻെറ മുഖത്തുവന്ന കാർമേഘങ്ങൾ പോലെയാണ്. പക്ഷേ ആ ഇരുട്ട് എന്നെ മൗനിയാക്കുകയില്ല.

24 "ജനങ്ങൾക്കു വരാൻ പോകുന്ന പ്രശ്നങ്ങളെന്തെന്ന് സർവ്വശക്തനായ ദൈവം അറിയുന്നുവെങ്കിലും അവൻെറ അനുയായികൾക്ക് അവൻ എപ്പോൾ പ്രവർത്തിക്കുമെന്ന് മുൻകൂട്ടി പറയാൻ കഴിയുകയില്ല. എന്താണിതിനുകാരണം?"

2"അയൽക്കാരൻെറ കൂടുതൽ ഭൂമിക്കായി മനുഷ്യർ അതിർത്തിക്കല്ലുകൾ നീക്കുന്നു. മനുഷ്യർ ആട്ടിൻപറ്റങ്ങളെ മോഷ്ടിക്കുകയും അടുത്ത പുൽമേടുകളിലേക്കു കൊണ്ടുപോകുകയും ചെയ്യുന്നു.

3അനാഥക്കുട്ടികളുടെ കഴുതകളെ അവർ മോ
ഷ്ടിക്കുന്നു. വിധവയുടെ പശുവിനെ കടം വീ
ട്ടുംവരെ അവർ പിടിച്ചുകൊണ്ടുപോകുന്നു.
4അവർ ദരിദ്രരെ ഒരു സ്ഥലത്തുനിന്നും മറ്റൊ
രുസ്ഥലത്തേക്കു വീടില്ലാതെ അലയാൻ നിർബ്ബ
ന്ധിക്കുന്നു. എല്ലാ ദരിദ്രരും ഈ ദുഷ്ടരെ ഭയന്ന്
ഒളിച്ചിരിക്കുന്നു.
5പാവങ്ങൾ മരുഭൂമിയിലെ കാട്ടുകഴുതകളെ
പ്പോലെ ഭക്ഷണം തേടി അലഞ്ഞുനടക്കുന്നു.
അതിരാവിലെതന്നെ ഉണർന്നെണീറ്റ് അവർ
ഭക്ഷണം തേടുന്നു. തങ്ങളുടെ കുട്ടികൾക്ക്
ആഹാരം നേടാൻ പകലന്തിയോളം അവർ
പണിയെടുക്കുന്നു.
6പാതിരാത്രിവരെ പാവങ്ങൾ വയ്ക്കോൽ
കൊയ്തും മറ്റും പാടങ്ങളിൽ പണിയുന്നു. ധനി
കർക്കായി അവർ മുന്തിരിത്തോപ്പുകളിൽ
മുന്തിരിപ്പഴം പറിക്കുന്നു.
7പാവങ്ങൾ രാത്രിയിൽ വസ്ത്രമില്ലാതെ കിട
ന്നുറങ്ങുന്നു. തണുപ്പിൽനിന്നും രക്ഷനേടാൻ
അവർക്കു പുതപ്പുകളില്ല.
8പർവ്വതങ്ങളിൽ അവർ മഴ നനഞ്ഞു കുതി
രുന്നു. തണുപ്പിൽനിന്നു രക്ഷപ്പെടാൻ അവർക്ക്
ഒന്നുമില്ല. അതിനാലവർ വലിയ പാറകളോടു
ചേർന്നിരിക്കുന്നു.
9അനാഥശിശുവിനെ അവർ അമ്മയിൽ
നിന്നും തട്ടിയെടുക്കുന്നു. പാവപ്പെട്ടവന്റെ
കുഞ്ഞിനെ അവർ പണയമായി കൊണ്ടുപോ
കുന്നു.
10വസ്ത്രങ്ങളില്ലാത്തതിനാൽ പാവങ്ങൾ
നഗ്നരായി പണിയെടുക്കുന്നു. ദുഷ്ടർക്കായി
അവർ കറ്റ ചുമക്കുന്നു. പക്ഷേ അപ്പോഴും
അവർ വിശന്നിരിക്കുന്നു.
11ദരിദ്രർ ഒലിവെണ്ണ പിഴിഞ്ഞെടുക്കുന്നു.
മുന്തിരിച്ചക്കുകളിൽ അവർ മുന്തിരിക്കുമേൽ
നടക്കുന്നു. പക്ഷേ അവർക്ക് കുടിക്കാൻ ഒന്നു
മില്ല.
12നഗരത്തിൽ, മരിച്ചുകൊണ്ടിരിക്കുന്ന ജനങ്ങ
ളുടെ ദു:ഖശബ്ദങ്ങൾ നിങ്ങൾക്കു ശ്രദ്ധിക്കാം.
വേദനിക്കുന്ന അവർ സഹായത്തിനായി നില
വിളിക്കുന്നു. എന്നാൽ ദൈവമതു ചെവിക്കൊ
ള്ളുന്നില്ല.
13പ്രകാശത്തിനെതിരെ ചിലർ കലാപം കൂട്ടു
ന്നു. ദൈവേച്ഛ എന്തെന്ന് അവർക്കു പ്രശ്ന
മല്ല. ദൈവേച്ഛയ്ക്കൊത്തല്ല അവർ ജീവിക്കു
ന്നത്. 14കൊലയാളി പുലർകാലത്തുതന്നെ എഴു
ന്നേറ്റ് ദരിദ്രരെയും നിസ്സഹായരെയും കൊല്ലു
ന്നു. രാത്രിയിൽ അവനൊരു കള്ളനുമാകുന്നു.
15വ്യഭിചരിക്കുന്നവൻ രാത്രിവരാൻ കാത്തിരി
ക്കുന്നു. 'ആരും എന്നെ കാണുകയില്ല' എന്നു
കരുതുന്നുണ്ടെങ്കിലും അയാൾ അപ്പോഴും
തലയിൽ തുണിയിടുന്നു.
16രാത്രിയിൽ ഇരുട്ടുവരുമ്പോൾ ദുഷ്ടന്മാർ മ
നുഷ്യരുടെ വീടുകളിൽ അതിക്രമിച്ചു കയറു
ന്നു. എന്നാൽ പകൽവെളിച്ചത്തിൽ അവർ
തങ്ങളുടെ സ്വന്തം വീടുകളിൽത്തന്നെ അടച്ചി
രിക്കുന്നു. പ്രകാശത്തെ അവർ ഒഴിവാക്കുന്നു.
17ആ ദുഷ്ടന്മാർക്ക് ഏറ്റവും കടുത്തരാത്രി
പ്രഭാതംപോലെയാണ്. കൂരിരുട്ടിന്റെ ഭീകരതെ
യെപ്പറ്റി അവർക്ക് നന്നായറിയാം!
18പക്ഷേ ദുഷ്ടർ, പ്രളയത്തിലൊഴുകിപ്പോ
യ വസ്തുക്കൾപോലെ ഒലിച്ചുപോയി. അവ
രുടെ അവകാശത്തിലുള്ള ദേശം ശപിക്കപ്പെട്ട
ത്. അതിനാൽ സ്വന്തം മുന്തിരിത്തോപ്പിൽനി
ന്നും വിളവെടുക്കാനവരാഗ്രഹിക്കുന്നില്ല.
19ചൂടേറിയ, വരണ്ട കാലാവസ്ഥ, ശീത കാല
ത്തെ മഞ്ഞിൽനിന്ന് അവർക്കു കിട്ടുന്നവെള്ളം
വറ്റിച്ചുകളയുന്നു. അങ്ങനെ ആ പാപികൾ
പാതാളത്തിലേക്ക് എടുക്കപ്പെടുന്നു.
20ദുഷ്ടൻ മരിക്കുകയും സ്വന്തം അമ്മപോലും
അയാളെ മറക്കുകയുംചെയ്യും. അവന്റെ ശരീരം
തിന്നുന്ന പുഴുകളായിരിക്കും അവന്റെ പ്രിയ
പ്പെട്ടവർ. ആളുകൾ അവനെ ഓർമ്മിക്കുകയില്ല.
അങ്ങനെ ഒരു ചീഞ്ഞ തടിക്കഷണം പോലെ
ദുഷ്ടൻ തകരും.
21വന്ധ്യകളെ ദുഷ്ടർ വേദനിപ്പിക്കുന്നു. വി
ധവകളെ സഹായിക്കാൻ അവർ കൂട്ടാക്കുന്നില്ല.
22ശക്തരെ നശിപ്പിക്കാൻ ദുഷ്ടർ തങ്ങളുടെ
ശക്തി ഉപയോഗിക്കുന്നു. ദുഷ്ടർ ശക്തരായേ
ക്കാം പക്ഷേ സ്വന്തം ജീവിതത്തെപ്പറ്റിപ്പോലും
അവർക്ക് തീർച്ചയൊന്നുമില്ല.
23ചുരുങ്ങിയ സമയത്തേക്കു ദുഷ്ടർക്ക് സുര
ക്ഷിതത്വവും അഭയവും തോന്നിയേക്കാം. ശക്ത
രാകാൻ അവരാഗ്രഹിച്ചേക്കാം.
24ദുഷ്ടന്മാർക്ക് അല്പനേരത്തേക്കു വിജയമു
ണ്ടായേക്കാം. പക്ഷേ പിന്നീടവർ ഇല്ലാതെയാ
കും. ധാന്യംപോലെ അവർ കൊയ്യപ്പെടും. മറ്റോ
രോരുത്തരെയും പോലെ ആ ദുഷ്ടരും മുറിയ്ക്ക
പ്പെടും.
25ഇതൊക്കെ സത്യമാണെന്നു ഞാൻ ആണ
യിടുന്നു! ഞാൻ നുണയാണു പറയുന്നതെന്ന്
തെളിയിക്കുവാൻ ആർക്കുകഴിയും? എനിക്കു
തെറ്റു സംഭവിച്ചുവെന്ന് കാണിച്ചുതരുവാൻ ആ
ർക്കു കഴിയും?"

## ബിൽദാദ് ഇയ്യോബിനു മറുപടി നൽകുന്നു

25 അപ്പോൾ ശൂഹ്യനായ ബിൽദാദ് മറു
പടി പറഞ്ഞു:
2"ദൈവമാണ് ഭരണാധിപൻ. അവൻ മനുഷ്യ
രെ തന്നിൽ ഭയവും ബഹുമാനവുമുള്ളവരാക്കു
ന്നു. തന്റെ സ്വർഗ്ഗീയസിംഹാസനത്തെ
അവൻ സമാധാനത്തിൽ സൂക്ഷിക്കുന്നു.
3അവന്റെ നക്ഷത്രങ്ങളെ എണ്ണാനാർക്കുമാ
വില്ല. ദൈവത്തിന്റെ സൂര്യൻ എല്ലാവരിലുമു
ദിക്കുന്നു.
4ദൈവവുമായി താരതമ്യപ്പെടുത്തുമ്പോൾ
നന്മ നിറഞ്ഞ മനുഷ്യരില്ല. മനുഷ്യന് ശുദ്ധനാ
യിരിക്കാനാവില്ല.
5ചന്ദ്രൻപോലും ദൈവത്തിന്റെ ദൃഷ്ടിയിൽ
ശുദ്ധമോ തിളക്കമാർന്നതോ അല്ല. ദൈവത്തി
ന്റെദൃഷ്ടിയിൽ നക്ഷത്രങ്ങൾപോലും ശുദ്ധ
മല്ല.
6മനുഷ്യർ ഒട്ടും ശുദ്ധരല്ല. വിലകെട്ട പുഴുക്ക
ളെപ്പോലെയുള്ള കൃമികളാണവർ!"

## ബിൽദാദിന് ഇയ്യോബ് മറുപടി നൽകുന്നു

26 അപ്പോൾ ഇയ്യോബ് മറുപടി പറഞ്ഞു:
2"ബിൽദാദ്, സോഫർ, എലീഫസ് ഈ
ക്ഷീണിതനും ബലഹീനനുമായവന്, അതെ,
നിങ്ങൾ യഥാർത്ഥത്തിലൊരു വലിയ സഹായ
വും പ്രോത്സാഹനവും ആയിരുന്നു. അതെ,
അശക്തകരങ്ങളെ നിങ്ങൾ വീണ്ടും ശക്തമാക്കി!
3അതെ, അജ്ഞാനിക്ക് നിങ്ങൾ അത്ഭുതകര
മായ ഉപദേശമാണു നൽകിയിരിക്കുന്നത്!
നിങ്ങളെത്രത്തോളം ജ്ഞാനികളാണെന്ന്
നിങ്ങൾ യഥാർത്ഥത്തിൽ തെളിയിച്ചു!*

---

**വചനം 2-3** ഇവിടെ പറയുന്നതിന്റെ വാച്യാർത്ഥമല്ല ഇയ്യോബ് ഉദ്ദേശിക്കുന്നത്. വ്യംഗ്യ ഭാഷയിൽ പരിഹാസത്തോടെയാണിത് ഇയ്യോബു പറയുന്നത്.

4ഇക്കാര്യങ്ങൾ പറയാൻ ആരാണു നിങ്ങളെ
പ്രചോദിപ്പിച്ചത്? ആരുടെ ആത്മാവാണു നി
ങ്ങളെ പ്രചോദിപ്പിച്ചത്?
5ഭൂമിക്കടിയിലെ ജലത്തിൽ പരേതാത്മാക്കൾ
ഭയന്നു വിറയ്ക്കുന്നു.
6ആ പാതാളം പോലും ദൈവത്തിനു ഭംഗി
യായി കാണാം. മരണം ഒരുവനെ ദൈവത്തിൽ
നിന്നും മറയ്ക്കുന്നില്ല.
7വടക്കെ ആകാശത്തെ ദൈവം ശൂന്യസ്ഥല
ത്തിനുമീതേ നിവർത്തി. ദൈവം ഭൂമിയെ ശൂന്യ
തയിൽ തൂക്കിയിട്ടു.
8തടിച്ച മേഘങ്ങളിൽ ദൈവം ജലം നിറയ്ക്കു
ന്നു. ദൈവം ആ ഘനമേഘങ്ങളെ അതിന്റെ
ശക്തമായ ഭാരംകൊണ്ട് പിളരാൻ അനുവദി
ക്കില്ല.
9പൂർണ്ണചന്ദ്രന്റെ മുഖം ദൈവം മറയ്ക്കുന്നു.
തന്റെ മേഘങ്ങളെക്കൊണ്ടാണവൻ ചന്ദ്രനെ
മറയ്ക്കുന്നത്.
10ദൈവം വെളിച്ചവും ഇരുട്ടും സന്ധിക്കുന്ന
സമുദ്രത്തിൽ ഒരു വൃത്തംപോലെ ചക്രവാളം
വരച്ചു.
11ദൈവം ശാസിക്കുമ്പോൾ ആകാശത്തെ താ
ങ്ങിനിർത്തുന്ന അടിത്തറ ഭയന്നു വിറയ്ക്കുന്നു.
12ദൈവത്തിന്റെ ശക്തി സമുദ്രത്തെ ശാന്ത
മാക്കുന്നു. ദൈവത്തിന്റെ ജ്ഞാനം രഹ
ബിന്റെ സഹായികളെ നശിപ്പിച്ചു.
13ദൈവത്തിന്റെ ഉച്ഛ്വാസം ആകാശത്തെ
തെളിവുറ്റതാക്കുന്നു. ഓടിപ്പോകാൻശ്രമിച്ച സ
ർപ്പത്തെ ദൈവത്തിന്റെ കൈകൾ നശിപ്പിച്ചു.
14ദൈവം ചെയ്യുന്ന അത്ഭുതകാര്യങ്ങളിൽ ചി
ലതുമാത്രമാണിത്. ദൈവത്തിൽനിന്നും ചെറി
യൊരു മർമ്മരമേ നാം കേൾക്കുന്നുള്ളൂ. ദൈവ
ത്തിന്റെ മഹാശക്തിയെപ്പറ്റി മനസ്സിലാക്കാൻ
യഥാർത്ഥത്തിൽ ആർക്കുമാവില്ല.”

27 ഇയ്യോബ് തുടർന്നു പറഞ്ഞു:
2“സത്യമായും ദൈവം ജീവിക്കുന്നു. ദൈ
വം ജീവിക്കുന്നെന്ന സത്യംപോലെ തന്നെ
സത്യമായി അവൻ എന്നോട് അനീതി കാട്ടിയി
രിക്കുന്നു. അതെ, സർവ്വശക്തനായ ദൈവം
എന്റെ ജീവിതം കയ്പുറ്റതാക്കി.
3പക്ഷേ എന്നിൽ ജീവനുള്ളത്രയുംകാലം,
ദൈവത്തിന്റെ പ്രാണവായു എന്റെ മൂക്കിലു
ള്ളത്രയും കാലം,
4എന്റെ ചുണ്ടുകൾ ദുർവാക്കുകൾ പറകയി
ല്ല. എന്റെ നാവ് ഒരു നുണയും പറകയില്ല.
5നിങ്ങൾ ശരിയാണെന്ന് ഞാനൊരിക്കലും
സമ്മതിക്കയില്ല. ഞാൻ നിഷ്കളങ്കനാണെന്ന്
ഞാൻ മരണംവരെ പറഞ്ഞുകൊണ്ടിരിക്കും.
6എന്റെ ധർമ്മപ്രവൃത്തികളിൽ ഞാൻ മുറു
കെ പിടിക്കും. നേരായമാർഗ്ഗം വെടിഞ്ഞ് ഞാ
നൊരിക്കലും ജീവിക്കയില്ല. ഞാൻ ജീവിച്ചിരി
ക്കുന്നത്രയുംകാലം എന്റെ ബോധമനസ്സ് ഒരി
ക്കലും എന്നെ കുറ്റപ്പെടുത്തില്ല.
7ആളുകൾ എനിക്കെതിരെ നിലകൊണ്ടിരി
ക്കുന്നു. ദുഷ്ടന്മാർ ശിക്ഷിക്കപ്പെടേണ്ടതുപോ
ലെ എന്റെ ശത്രുക്കൾ ശിക്ഷിക്കപ്പെട്ടെങ്കിൽ!
8ദൈവത്തെ ഗൗനിക്കാതിരിക്കുന്നവന് മരണ
സമയത്ത് ഒരു പ്രത്യാശയുമുണ്ടായിരിക്കില്ല.
ദൈവം അവന്റെ ജീവനെടുത്തുകൊണ്ടുപോ
കുമ്പോൾ അയാൾക്കൊരു പ്രത്യാശയുമുണ്ടാ
യിരിക്കയില്ല.
9ആ ദുഷ്ടന് കുഴപ്പങ്ങളുണ്ടാകുകയും സഹാ
യത്തിനായി അവൻ ദൈവത്തോടു നിലവി
ളിക്കുകയും ചെയ്യും. പക്ഷേ ദൈവം അയാളെ
ശ്രവിക്കില്ല!
10സർവ്വശക്തനായ ദൈവവുമായുള്ള സംഭാ
ഷണം അയാൾ ആസ്വദിച്ചിരിക്കാം. എല്ലായ്
പ്പോഴും അയാൾ ദൈവത്തോടു പ്രാർത്ഥിച്ചി
രിക്കാം.
11“ദൈവത്തിന്റെ ശക്തിയെപ്പറ്റി ഞാൻ നി
ങ്ങളെ പഠിപ്പിക്കാം. സർവ്വശക്തനായ ദൈവ
ത്തിന്റെ പദ്ധതികളൊന്നും ഞാൻ മറച്ചുവ
യ്ക്കുകയില്ല.
12ദൈവത്തിന്റെകരുത്ത് നിങ്ങൾ സ്വന്തം ക
ണ്ണുകൾകൊണ്ടു കണ്ടുകഴിഞ്ഞു. പിന്നെന്താ
ണു നിങ്ങളിങ്ങനെ പാഴ്വാക്കു പറയുന്നത്?
13ദുഷ്ടർക്കുള്ള ദൈവത്തിന്റെ പദ്ധതി ഇതാ
ണ്. സർവ്വശക്തനായ ദൈവത്തിൽനിന്നും ക്രൂര
ന്മാർക്കു കിട്ടാൻ പോകുന്നത് ഇതാണ്:
14“ദുഷ്ടന് അനേകം കുട്ടികളുണ്ടായേക്കാം.
പക്ഷേ അയാളുടെ കുട്ടികൾ യുദ്ധത്തിൽ വധി
ക്കപ്പെടും. ദുഷ്ടന്റെ കുട്ടികൾക്ക് ആവശ്യത്തി
നു ഭക്ഷണം ലഭിക്കില്ല.
15അവന്റെ മക്കളെല്ലാം മരിക്കുകയും അവ
ന്റെ വിധവ ദു:ഖിക്കാതിരിക്കുകയും ചെയ്യും.
16ദുഷ്ടന് ധാരാളം വെള്ളി കിട്ടുമെങ്കിലും
അതയാൾക്ക് ചെളിപോലെയാണ്. അയാൾക്ക
നവധി വസ്ത്രങ്ങളുണ്ടായേക്കാമെങ്കിലും അവ
അയാൾക്ക് കളിമൺകൂമ്പാരം പോലെയാണ്.
17എന്നാൽ നല്ലവന് ദുഷ്ടന്റെ വസ്ത്രങ്ങൾ
കിട്ടും. നിഷ്കളങ്കർക്ക് ദുഷ്ടന്റെ വെള്ളി ലഭി
ക്കും.
18ദുഷ്ടൻ ഒരു വീടുണ്ടാക്കിയേക്കാം പക്ഷേ
അത് അധികനാൾ നിലനിൽക്കില്ല. അതൊരു
ചിലന്തിവല പോലെയോ പാറാവുകാരന്റെ
കൂടാരം പോലെയോ ആയിരിക്കും.
19ദുഷ്ടൻ കിടക്കാൻ പോകുമ്പോൾ ധനിക
നായിരുന്നിരിക്കാം. പക്ഷേ ഉണർന്നെണീക്കു
മ്പോഴേക്കും അയാളുടെ ധനമെല്ലാം പൊയ്
പോയിരിക്കും.
20അയാൾ വല്ലാതെ ഭയക്കും. അത് എല്ലാം
തട്ടിയൊഴുക്കിക്കൊണ്ടു പോകുന്നതരത്തിലുള്ള
വെള്ളപ്രവാഹം പോലെയും കൊടുങ്കാറ്റുപോ
ലെയുമായിരിക്കും.
21കിഴക്കൻകാറ്റ് അവനെ പറപ്പിച്ചുകളയും.
കൊടുങ്കാറ്റ് അവനെ വീട്ടിൽനിന്നും തൂത്തു
കളയും.
22കൊടുങ്കാറ്റിന്റെ ശക്തിയിൽനിന്നും ഓടിര
ക്ഷപ്പെടാൻ അയാൾ ശ്രമിച്ചേക്കാം. പക്ഷേ കരു
ണയില്ലാതെ കൊടുങ്കാറ്റ് അവന്റെ മേലടിക്കും.
23ദുഷ്ടൻ ഓടിപ്പോകുമ്പോൾ ആളുകൾ കൈ
യടിക്കും. അയാൾ തന്റെ വീട്ടിൽനിന്ന് ഇറങ്ങി
യോടുമ്പോൾ ആളുകൾ അയാളുടെ നേരെ
ചൂളമടിക്കും.

28 “ജനങ്ങൾക്ക് വെള്ളി ലഭിക്കുന്ന ഖനിക
ളും സ്വർണ്ണം ശുദ്ധീകരിക്കുന്ന സ്ഥലങ്ങ
ളുമുണ്ട്.
2ഇരുമ്പ് മണ്ണിൽനിന്നും കുഴിച്ചെടുക്കുന്നു. ചെ
മ്പ് പാറകളിൽനിന്നും ഉരുക്കിയെടുക്കുന്നു.
3പണിക്കാർ ഗുഹകളിലേക്കു വിളക്കുകൾ
കൊണ്ടുപോകുന്നു. ഗുഹകളുടെ ഉള്ളറകളിൽ
അവർ അന്വേഷിക്കുന്നു. ഇരുട്ടിന്റെ അഗാധ
തയിൽ അവർ പാറകൾ തെരയുന്നു.
4അയിരിന്റെ രേഖയെ പിന്തുടർന്ന് മനു
ഷ്യൻ മണ്ണിൽ ആഴത്തിൽ കുഴിക്കുന്നു. ജനങ്ങ
ളുടെ ആവാസസ്ഥാനത്തുനിന്നും വളരെ അക
ലേക്ക് അവർ കുഴിച്ചുപോകുന്നു. മറ്റൊരാളും

മുമ്പവിടെ എത്തിയിട്ടുണ്ടാവില്ല. മറ്റൊരാളിൽ
നിന്നും വളരെ താഴെ അവർ കയറിൽ തൂങ്ങിക്കി
ടക്കുന്നു.
5ഉപരിതലത്തിൽ ആഹാരസാധനങ്ങൾ വള
രുന്നു. എന്നാൽ അധോതലത്തിൽ എല്ലാം
തീയിൽ ഉരുക്കിയെടുത്തതു പോലെ സ്ഥിതി
വ്യത്യസ്തമാണ്.
6അധോതലത്തിൽ ഇന്ദ്രനീലക്കല്ലുകളും സ്വർ
ണ്ണത്തരികളുമുണ്ട്.
7ഭൂമിക്കടിയിലെ വഴികളെപ്പറ്റി കാട്ടുകിളിക
ൾക്ക് ഒന്നുമറിയില്ല. ആ ഇരുണ്ടവഴികൾ പ്രാ
പ്പിടിയന്മാർ ഒരിക്കലും കണ്ടിട്ടില്ല.
8കാട്ടുമൃഗങ്ങൾ ആ വഴിയിലൂടെ നടന്നിട്ടില്ല.
സിംഹങ്ങൾ ആ വഴിയിലൂടെ സഞ്ചരിച്ചിട്ടില്ല.
9കടുപ്പമേറിയ പാറകളും പണിക്കാർ തുരക്കു
ന്നു. പർവ്വതങ്ങളെ കുഴിച്ച് അവയുടെ അന്തർഭാ
ഗത്തെ അവർ നഗ്നമാക്കുന്നു.
10പാറകളിലൂടെ പണിക്കാർ ചാലുകൾ കീറു
ന്നു.പാറയുടെ നിധികളെല്ലാം അവർ കാണു
ന്നു. 11വെള്ളം തടഞ്ഞു നിർത്താൻ പണിക്കാർ
അണ കെട്ടുന്നു. ഒളിഞ്ഞിരിക്കുന്നവയെ അവർ
വെ ളിച്ചത്തു കൊണ്ടുവരുന്നു.
12“പക്ഷേ ഒരു വ്യക്തി എവിടെയാണു ജ്ഞാ
നം കണ്ടെത്തുക? വിവേകത്തെ കണ്ടെത്താൻ
നാമെവിടെപ്പോകണം?
13ജ്ഞാനത്തിന്റെ വില നമുക്കറിയില്ല. ഭൂമി
യിലെ മനുഷ്യർക്ക് ജ്ഞാനത്തെ മണ്ണിൽനിന്നു
കുഴിച്ചെടുക്കാനാകില്ല.
14അഗാധസമുദ്രങ്ങൾ പറയുന്നു, ‘ജ്ഞാനം
എന്റെ പക്കലില്ല.’ കടൽ പറയുന്നു, ‘ജ്ഞാനം
എന്റെ പക്കലില്ല.’
15തനിത്തങ്കംകൊണ്ടും നിങ്ങൾക്കു ജ്ഞാനം
വാങ്ങാനൊക്കില്ല. ജ്ഞാനം വങ്ങാനാവശ്യമാ
യത്ര വെള്ളി ഈ ലോകത്തിലില്ല.
16ഓഫീരിലെ സ്വർണ്ണം കൊണ്ടോ വിലയേ
റിയ ഗോമേദകംകൊണ്ടോ ഇന്ദ്രനീലക്കല്ലു കൊ
ണ്ടോ നിങ്ങൾക്ക് ജ്ഞാനം വാങ്ങാനാകില്ല.
17സ്വർണ്ണത്തെക്കാളും പളുങ്കിനെക്കാളും വില
യേറിയതാകുന്നു ജ്ഞാനം. ചെലവേറിയ സ്വർ
ണ്ണാഭരണങ്ങൾ കൊണ്ടും ജ്ഞാനം വാങ്ങാൻ
കഴിയില്ല.
18പവിഴത്തെക്കാളും പളുങ്കിനെക്കാളും വില
യേറിയതാണ് ജ്ഞാനം. മാണിക്യക്കല്ലുകളെക്കാ
ളും വിലയേറിയതാണ് ജ്ഞാനം.
19എത്യോപ്യയിലെ ഏറ്റവും വിലയേറിയ ക
ല്ലിനും ജ്ഞാനത്തോളം വിലയില്ല. തനിത്തങ്കം
കൊണ്ട് നിനക്കു ജ്ഞാനം വാങ്ങാനുമാവില്ല.
20അങ്ങനെയെങ്കിൽ ജ്ഞാനം എവിടെ
നിന്നും വരുന്നു? വിവേകത്തെ നമുക്കെവിടെ
കണ്ടെത്താം?
21ലോകത്തിലെ എല്ലാ ജീവജാലങ്ങളിൽ
നിന്നും ഒളിപ്പിച്ചുവച്ചിരിക്കുകയാണ് ജ്ഞാനം.
ആകാശത്തിലെ പറവകൾക്കുപോലും ജ്ഞാന
ത്തെ കാണാനാവില്ല.
22മരണവും വിനാശവും പറയുന്നു, ‘ഞങ്ങൾ
ജ്ഞാനത്തെ കണ്ടെത്തിയിട്ടില്ല, അതെപ്പറ്റി
എന്തൊക്കെയോ കേട്ടിട്ടേയുള്ളൂ.’
23ജ്ഞാനത്തിലേക്കുള്ള വഴി ദൈവത്തിനേ
അറിയൂ. ജ്ഞാനമെവിടെയെന്നും ദൈവത്തി
നേ അറിയൂ.
24ലോകത്തിന്റെ അരികുവരെ ദൈവത്തിനു
കാണാം. ആകാശത്തിനു കീഴിലുള്ളതെല്ലാം
ദൈവം കാണുന്നു.
25കാറ്റിന് ദൈവം അതിന്റെ കരുത്തു നൽകി.
സമുദ്രത്തെ എത്രത്തോളം വലുതാക്കണമെന്നു
ദൈവം നിശ്ചയിച്ചു.
26മഴയെ എവിടേക്കയയ്ക്കണമെന്ന് ദൈവം
നിശ്ചയിച്ചു. പേമാരി എവിടേക്കു പോകണ
മെന്നും.
27അപ്പോൾ ദൈവം ജ്ഞാനംകാണുകയും അ
തിനെപ്പറ്റി ചിന്തിക്കുകയും ചെയ്തു. ജ്ഞാനം
എത്ര ഗുണപ്രദമാണെന്ന് ദൈവം കണ്ടു. എന്നി
ട്ട് അവൻ ജ്ഞാനത്തെ അംഗീകരിച്ചു.
28മനുഷ്യരോടു ദൈവമിങ്ങനെ പറഞ്ഞു, “യ
ഹോവയെ ഭയക്കുകയും ആദരിക്കുകയും ചെ
യ്യുക. അതാണു ജ്ഞാനം. ദുഷ്പ്രവൃത്തികൾ
ചെയ്യാതിരിക്കുകയെന്നതാണു വിവേകം.”

### ഇയ്യോബ് തന്റെ സംസാരം തുടരുന്നു

29 ഇയ്യോബ് തുടർന്നു സംസാരിച്ചു. ഇ
യ്യോബു പറഞ്ഞു:
2“എന്റെ ജീവിതം, ദൈവം എന്നെ പരിപാ
ലിച്ചിരുന്ന മാസങ്ങളിലേതുപോലെയായിരു
ന്നെങ്കിൽ!
3ആ കാലത്ത് എന്റെ മുകളിൽ ദൈവത്തി
ന്റെ പ്രകാശം തിളങ്ങുകയും എനിക്ക് ഇരുട്ടി
ലൂടെ നടക്കാനാവുകയും ചെയ്തു. നേരായ
ജീവമാർഗ്ഗം ദൈവം എനിക്കു കാട്ടിത്തന്നു.
4ഞാൻ വിജയിച്ചുകൊണ്ടിരിക്കുകയും ദൈ
വം എന്റെ ആത്മമിത്രമായിരിക്കുകയും ചെ
യ്തകാലം ഞാൻ അതിയായി പ്രത്യാശിക്കുന്നു!
ആ കാലത്ത് ദൈവം എന്റെ വസതിയെ അനു
ഗ്രഹിച്ചു.
5സർവ്വശക്തനായ ദൈവം എന്റെ കൂടെയു
ണ്ടായിരുന്നതും എന്റെ കുട്ടികൾ എന്നോടൊ
പ്പം വസിക്കുകയും ചെയ്തദിവസം വന്നിരു
ന്നെങ്കിൽ എന്നു ഞാനാശിക്കുന്നു.
6എന്റെ ജീവിതത്തിലെ സുവർണ്ണകാലമാ
യിരുന്നു അത്. അന്നു ഞാൻ വെണ്ണകൊണ്ടു
കാലുകഴുകിയിരുന്നു. സമൃദ്ധമായി തൈലവും
എനിക്കുണ്ടായിരുന്നു.
7ഞാൻ നഗരകവാടത്തിങ്കലേക്കു പോകുക
യും നഗരത്തിലെ പ്രായമായവരുമൊത്ത്
പൊതുസ്ഥലത്ത് ചെന്നിരിക്കുകയും ചെയ്ത
അക്കാലത്ത്
8എല്ലാവരും എന്നെ ആദരിച്ചു. ഞാൻ വരുന്ന
തുകാണുമ്പോൾ ചെറുപ്പക്കാർ എന്റെ വഴിയി
ൽനിന്നും മാറി നിന്നു. മുതിർന്നവർ എഴുന്നേറ്റു
നിന്നിരുന്നു. ആദരവു പ്രകടിപ്പിക്കാനാണവർ
എഴുന്നേറ്റത്.
9അവർ സംസാരിക്കുന്നതു നിർത്തുകയും വാ
യപൊത്തി മറ്റുള്ളവരോടു മിണ്ടാതിരിക്കാൻ
ആവശ്യപ്പെടുകയും ചെയ്തു.
10ഏറ്റവും പ്രമുഖ നേതാക്കൾപോലും തങ്ങളു
ടെ ഒച്ചകുറച്ചു. അതെ, അവരുടെ നാക്കുകൾ
അണ്ണാക്കിൽ തടഞ്ഞുനിൽക്കുമ്പോലെയായി
രുന്നു അത്.
11ആളുകൾ എന്നെ ശ്രവിക്കുകയും എന്നെ
പ്പറ്റി നല്ലതു പറയുകയും ചെയ്തു. ഞാൻ
ചെയ്തതു കണ്ടവരെല്ലാം എന്നെ പുകഴ്ത്തി.
12എന്തുകൊണ്ടെന്നാൽ, പാവപ്പെട്ടവൻ സ
ഹായത്തിനായി കേണപ്പോൾ ഞാൻ സഹാ
യിച്ചു. മാതാപിതാക്കളില്ലാത്ത, ആരും സഹാ
യിക്കാനില്ലാത്ത കുഞ്ഞിനെ ഞാൻ സഹായി
ച്ചു.
13മരണത്തിന്റെ വക്കിലെത്തിയവൻ എന്നെ
അനുഗ്രഹിച്ചു. സഹായം ആവശ്യമായിരുന്ന
വിധവകളെ ഞാൻ സഹായിച്ചു.

14ധർമ്മനിഷ്ഠയായിരുന്നു എന്റെ വസ്ത്രം.
നീതി എനിക്കു മേലങ്കിയും തലപ്പാവും പോ
ലെയായിരുന്നു.
15ഞാൻ അന്ധർക്കു കണ്ണുകളായിരുന്നു. അവ
ർക്കു പോകേണ്ടിടത്തേക്കു ഞാനവരെ നയിച്ചു.
തളർന്നവനു ഞാൻ കാലുകളായിരുന്നു. അവ
ർക്ക് എത്തേണ്ടിടത്ത് ഞാനവരെ എത്തിച്ചു.
16ദരിദ്രർക്കു ഞാനൊരു പിതാവിനെപ്പോലെ
യായിരുന്നു. ഞാൻ അറിയുകപോലുമില്ലാത്ത
വരെയും ഞാൻ സഹായിച്ചു! കോടതിയിൽ
അവരുടെവാദം ജയിക്കാൻ ഞാൻ സഹായിച്ചു.
17ദുഷ്ടർ തങ്ങളുടെ ശക്തി ദുരുപയോഗിക്കു
ന്നതു ഞാൻ തടയുകയും നിഷ്കളങ്കരെ അവ
രിൽനിന്നും രക്ഷിക്കുകയും ചെയ്തു.
18ഞാൻ ദീർഘകാലം ജീവിക്കും, പിന്നെ, എ
നിക്കുചുറ്റുമുള്ള എന്റെ കുടുംബാംഗങ്ങളോ
ടൊപ്പം ജീവിച്ച് ഞാൻ വൃദ്ധനായിത്തീരും എന്നു
ഞാനെപ്പോഴും കരുതി.
19ധാരാളം ജലം വലിച്ചെടുക്കുന്ന വേരുകളും
മഞ്ഞുകൊണ്ടു നനഞ്ഞിരിക്കുന്ന ശാഖകളുമു
ള്ള തഴച്ച ഒരു ചെടിപോലെ ആരോഗ്യവും
കരുത്തുമുള്ളവനാകും ഞാനെന്നു ഞാൻ കരുതി.
20ഓരോ ദിവസവും തിളക്കമാർന്നതും പുതുമ
യും പ്രചോദനത്തിന് സാധ്യതകളും നിറഞ്ഞ
തായിരിക്കുമെന്നു ഞാൻ കരുതി.'
21മുൻകാലത്ത് ആളുകൾ എന്നെ ശ്രവിച്ചു.
എന്റെ ഉപദേശങ്ങൾക്കായി അവർ ശാന്തരാ
യി കാത്തിരുന്നു.
22ഞാൻ പറഞ്ഞുകഴിയുമ്പോൾ, എന്നെ ശ്ര
വിച്ചിരുന്നവർക്ക് മറ്റൊന്നും പറയാനുണ്ടാകയി
ല്ല. എന്റെ വാക്കുകൾ അവരിൽ പതിഞ്ഞിരു
ന്നു.
23മഴയ്ക്കായി കാത്തിരിക്കുമ്പോലെ അവർ
എന്റെ വാക്കുകൾക്കായി കാത്തിരുന്നു. വർഷ
കാലത്തെ മഴവെള്ളത്തെയെന്നപോലെ
എന്റെ വാക്കുകളവർ കോരിക്കുടിച്ചു.
24ചിലർക്ക് അവരുടെ പ്രതീക്ഷ നഷ്ടമായി.
അവർ നിരുത്സാഹരാക്കപ്പെട്ടു. എന്നാൽ ഞാന
വരുടെനേർക്കു പുഞ്ചിരിച്ചു. എന്റെ പുഞ്ചിരി
അവരെ സമാധാനിപ്പിച്ചു.
25അവരുടെ നേതാവായിരുന്നിട്ടും അവരോ
ടൊപ്പം കഴിയാനാണു നിശ്ചയിച്ചത്. സൈ
ന്യത്തിനു നടുവിൽ അവരുടെ രാജാവെന്ന
പോലെ ദു:ഖിതരെ സമാശ്വസിപ്പിച്ചുകൊണ്ട്
ഞാൻ കഴിഞ്ഞു.

30 എന്നാലിപ്പോൾ, എന്നെക്കാളും പ്രായം
വളരെ കുറഞ്ഞവർപോലും എന്നെ പരി
ഹസിക്കുന്നു. എന്റെ ആട്ടിൻപറ്റത്തിന്റെ കാ
വൽനായ്ക്കളോടൊപ്പംപോലും ഇടാൻ കൊ
ള്ളാത്തവരായിരുന്നു അവരുടെ പിതാക്കന്മാർ.
2ആ ചെറുപ്പക്കാരുടെ പിതാക്കന്മാരാകട്ടെ,
എന്നെ സഹായിക്കാനാകാത്തത്ര ക്ഷീണിതരു
മായിരുന്നു. അവർ വൃദ്ധരും ക്ഷീണിതരുമായിരു
ന്നു. അവരുടെ പേശികൾ കടുപ്പമുള്ളതോ ബല
മുള്ളതോ ആയിരുന്നില്ല.
3മരിച്ചവരെപ്പോലെയായിരുന്നു അവർ. ഭക്ഷ
ണമില്ലാതെ അവർ വിശന്നു. അതിനാലവർ മ
രുഭൂമിയിലെ വരണ്ട മണ്ണു തിന്നു.
4മരുഭൂമിയിലെ ഉപ്പുചെടികളവർ പറിച്ചു. കു
റ്റിച്ചെടിയുടെ വേരുകൾ അവർ തിന്നു.
5മറ്റാളുകൾക്കിടയിൽനിന്നും അവർ തുരത്ത
പ്പെട്ടു. കള്ളന്മാരോടെന്നപോലെ ആളുകൾ അ
വരുടെ നേർക്ക് ആക്രോശിച്ചു.
6വരണ്ട നദീതടങ്ങളിലും മലയോരത്തെ ഗുഹ
കളിലും മണ്ണിലെമാളങ്ങളിലും അവർ വസിക്ക
ണം.
7കുറ്റിക്കാടുകളിൽനിന്ന് അവർ ഓരിയിട്ടു.
പൊന്തക്കാടുകൾക്കിടയിൽ അവർ അടിഞ്ഞു
കൂടി.
8പേരില്ലാത്ത ഒരുസംഘം വിലകെട്ടവരാണ
വർ. തങ്ങളുടെ രാജ്യത്തുനിന്നും അവർ ഓടിക്ക
പ്പെട്ടു!
9അവരുടെ കുട്ടികളാണിപ്പോൾ എന്നെ പരി
ഹസിച്ചുകൊണ്ട് പാട്ടുപാടുന്നത്. എന്റെ
പേര് അവർക്കൊരു ചീത്തവാക്കായിത്തീർന്നു.
10ആ ചെറുപ്പക്കാർ എന്നെ വെറുക്കുന്നു.
അവർ എന്നിൽനിന്നും ദൂരെ മാറിനിൽക്കുന്നു.
തങ്ങൾ എന്നെക്കാളും നല്ലവരെന്ന് അവർ കരു
തുന്നു. അവർ എന്റെ മുഖത്തു തുപ്പുകപോലും
ചെയ്യുന്നു!
11ദൈവം എന്റെ വില്ലിന്റെ ഞാൺ എടു
ക്കുകയും എന്നെ ദുർബ്ബലനാക്കുകയും ചെയ്തി
രിക്കുന്നു. ആ ചെറുപ്പക്കാർ ആത്മനിയന്ത്രണം
കൈവിട്ട് എന്റെനേരെ കോപത്തോടെ തിരി
യുന്നു.
12എന്റെ വലതുഭാഗത്ത് അവരെന്നെ ആക്ര
മിക്കുന്നു. അവർ എന്നെ കാലിൽ തട്ടി വീഴ്ത്തു
ന്നു. ഒരു നഗരം ആക്രമിക്കപ്പെടുന്നതായി എനി
ക്കനുഭവപ്പെടുന്നു. എന്നെ ആക്രമിക്കാനും എ
ന്റെ കോട്ടയെ നശിപ്പിക്കാനുമായി അവർ
മൺകൂനകളുണ്ടാക്കുന്നു.
13എനിക്കു രക്ഷപ്പെടാനാവാത്തവിധം എ
ന്റെ മാർഗ്ഗത്തിലവർ കാവൽനിന്നു. എന്നെ
തകർക്കുന്നതിൽ അവർ വിജയിച്ചു. അവർക്ക്
മറ്റാരുടെയും സഹായവും വേണ്ടിവന്നില്ല.
14മതിലിൽ അവർ ഒരു ദ്വാരംഉണ്ടാക്കുന്നു.
അതിലൂടെ ഇരമ്പിക്കയറുകയും എന്റെ നേർ
ക്കു കല്ലുകൾ വലിച്ചെറിയുകയും ചെയ്യുന്നു.
15ഞാൻ ഭയന്നുവിറയ്ക്കുന്നു. കാറ്റിൽ സാധ
നങ്ങൾ പറക്കുമ്പോലെ എന്റെ മാനത്തെ അ
വർ പറപ്പിക്കുന്നു. എന്റെ സുരക്ഷിതത്വം ഒരു
മേഘം പോലെ അപ്രത്യക്ഷമാകുന്നു.
16ഇപ്പോഴെന്റെ ജീവിതം ഏറെക്കുറെ കഴി
യാറായി. ഞാൻ ഒട്ടും താമസിയാതെ മരണമ
ടയും. ദുരിതകാലം എന്നെ പിടികൂടിയിരി
ക്കുന്നു.
17എന്റെ അസ്ഥികൾ മുഴുവനും രാത്രിയിൽ
വേദനിക്കുന്നു. എന്നെ ദണ്ഡിപ്പിക്കുന്ന വേദന
ഒരിക്കലുമവസാനിക്കുന്നില്ല.
18ദൈവം എന്റെ മേലങ്കിയുടെ കഴുത്തിൽ
പ്പിടിച്ചു ചുരുട്ടി അതിനെ വിരൂപമാക്കി.
19ദൈവം എന്നെ ചെളിക്കുണ്ടിലേക്കെറിഞ്ഞു.
ഞാൻ ചെളിയും ചാരവും പോലെയായിത്തീ
ർന്നു.
20ദൈവമേ, ഞാൻ നിന്നോടു സഹായത്തി
നായികേണു, പക്ഷേ നീ ഉത്തരം നൽകിയില്ല.
ഞാൻ എഴുന്നേറ്റുനിന്നു പ്രാർത്ഥിച്ചു, പക്ഷേ
നീ എന്നെ ശ്രദ്ധിച്ചില്ല.
21ദൈവമേ, നീ എന്നോടു ക്രൂരനാകുന്നു. എ
ന്നെ വേദനിപ്പിക്കാനാണു നീ നിന്റെശക്തി
ഉപയോഗിക്കുന്നത്.
22ദൈവമേ, എന്നെ പറപ്പിച്ചുകളയാൻ നീ
കൊടുങ്കാറ്റിനെ അനുവദിച്ചു. നീ എന്നെ കൊ
ടുങ്കാറ്റിലേക്കെറിഞ്ഞു.
23നീയെന്നെ മരണത്തിലേക്കു നയിക്കുമെ
ന്നെനിക്കറിയാം. ജീവിച്ചിരിക്കുന്ന എല്ലാ വ്യ
ക്തിയും മരിക്കേണ്ടതുണ്ട്.

24പക്ഷേ, യാതനയനുഭവിച്ച് സഹായത്തിനു
കേഴുന്നവനെ തീർച്ചയായും ആരും ഉപദ്രവി
ക്കില്ല.
25ദൈവമേ, ദുരിതങ്ങളിൽപ്പെട്ടവർക്കു വേ
ണ്ടി ഞാൻ കേണിരുന്നുവെന്ന് നിനക്കറിയാം.
എന്റെ ഹൃദയം ജനങ്ങൾക്കുവേണ്ടി തപിച്ചിട്ടു
ണ്ടെന്നു നിനക്കറിയാം.
26എന്നാൽ ഞാൻ നല്ലകാര്യങ്ങൾ കാംക്ഷി
ക്കുമ്പോൾ പകരം ദുരിതങ്ങൾ മാത്രമാണെനി
ക്കു കിട്ടുന്നത്. ഞാൻ പ്രകാശം തേടിയപ്പോൾ
ഇരുട്ടാണു വന്നത്.
27എന്റെ ഉള്ള് ഇളകിമറിയുന്നു. യാതനകൾ
ക്കവസാനമുണ്ടാകുന്നില്ല. ഇനിയും യാതനകൾ
വരാനുമുണ്ട്.
28ഞാനെപ്പോഴും വളരെ ദു:ഖിതനാണ്, പ
ക്ഷേ എനിക്ക് ആശ്വാസം ലഭിക്കുന്നില്ല. സഭ
യിൽ എഴുന്നേറ്റുനിന്ന് ഞാൻ സഹായത്തി
നായി കേഴുന്നു.
29കാട്ടുനായ്ക്കൾക്കു ഞാൻ സഹോദരനായി.
ഒട്ടകപ്പക്ഷികൾ എനിക്കു സ്നേഹിതരായി.
30എന്റെതൊലി കറുത്തിരുണ്ടു. ശരീരം പനി
കൊണ്ടു ചൂടുപിടിച്ചു.
31എന്റെ കിന്നരം ദു:ഖഗാനങ്ങൾക്കായി ഒരു
ക്കിയിരിക്കുന്നു. എന്റെ ഓടക്കുഴലിന്റെ ശ
ബ്ദം രോദനത്തിന്റേതായിരിക്കുന്നു.

31 “എന്റെ കണ്ണുകളുമായി ഞാനൊരു ക
രാറുണ്ടാക്കിയിരിക്കുന്നു; ഒരു പെൺകുട്ടി
യോട് എനിക്കഭിനിവേശമുണ്ടാകുമെന്നതി
നാൽ അവളെ ഞാൻ നോക്കരുതെന്ന്.
2സർവ്വശക്തനായ ദൈവം ജനങ്ങളോടെന്താ
ണുചെയ്യുന്നത്? തന്റെ അത്യുന്നത സ്വർഗ്ഗീ
യവസതിയിൽനിന്നും ദൈവം ജനങ്ങൾക്കെ
ങ്ങനെ തിരികെ നൽകും?
3ദുഷ്ടന്മാർക്കായി ദൈവം ദുരന്തങ്ങളും നാശ
വും അയയ്ക്കുന്നു. തിന്മ ചെയ്യുന്നവർക്കായി
ദുരന്തങ്ങളും അയയ്ക്കുന്നു.
4ഞാൻ ചെയ്യുന്നതെല്ലാം ദൈവം അറിയുന്നു,
എന്റെ ഓരോ ചുവടുവയ്പും അവൻ കാണു
കയും ചെയ്യുന്നു.
5ഞാൻ നുണയുടെ ജീവിതമാണു ജീവിച്ച
തെങ്കിൽ ജനങ്ങളെ വഞ്ചിക്കുന്നതിലേക്കോ നു
ണ പറയുന്നതിലേക്കോ ആണു ഞാൻ ചരിച്ച
തെങ്കിൽ,
6ദൈവം തന്റെ ന്യായത്തിന്റെ തുലാസ്സിൽ
എന്നെ തൂക്കിനോക്കട്ടെ. അപ്പോൾ, ഞാൻ നിര
പരാധിയാണെന്നു ദൈവം അറിയും.
7ഞാൻ നേരായമാർഗ്ഗം വിട്ടുനടന്നിട്ടുണ്ടെ
ങ്കിൽ, എന്റെ കണ്ണുകൾ എന്റെ ഹൃദയത്തെ
തിന്മയിലേക്കു നയിച്ചിട്ടുണ്ടെങ്കിൽ, എന്റെ
കൈകളിൽ പാപക്കറ പുരണ്ടിട്ടുണ്ടെങ്കിൽ,
8ഞാൻ വിതച്ച പാടത്തെ വിളവുമറ്റുള്ളവർ
തിന്നോട്ടെ. എന്റെ വിളവ് പിഴുതെടുക്കപ്പെ
ടട്ടെ.
9മറ്റൊരു സ്ത്രീയെ ഞാനാഗ്രഹിച്ചിട്ടുണ്ടെ
ങ്കിൽ അഥവാ അയൽക്കാരന്റെ ഭാര്യയെ വ്യഭി
ചരിക്കാൻ അവന്റെ വീട്ടുപടിക്കൽ കാത്തു
നിന്നിട്ടുണ്ടെങ്കിൽ,
10എന്റെ ഭാര്യ മറ്റൊരുവന്റെ ഭക്ഷണം പാ
കംചെയ്യട്ടെ. മറ്റു പുരുഷന്മാർ അവളോടൊത്തു
ശയിക്കട്ടെ.
11എന്തുകൊണ്ടെന്നാൽ ലൈംഗികപാപം നാ
ണംകെട്ടതാണ്. ശിക്ഷിക്കപ്പെടേണ്ടൊരു പാപ
മാണത്.
12ലൈംഗികപാപം എനിക്കുള്ളതെല്ലാം നശി
പ്പിക്കും. എല്ലാം എരിഞ്ഞു തീർക്കുന്ന, കത്തുന്ന
അഗ്നി പോലെയാണത്.
13എന്നോടു പരാതിപ്പെടുന്ന എന്റെ അടിമ
കളോട് നീതികാണിക്കാൻ ഞാൻ തയ്യാറാകു
ന്നില്ലെങ്കിൽ
14ദൈവത്തെ നേരിടുമ്പോൾ ഞാനെന്തു ചെ
യ്യും? എന്റെ പ്രവൃത്തിയെപ്പറ്റി ദൈവം ചോദി
ക്കുമ്പോൾ ഞാനെന്തു പറയും?
15എന്റെ അമ്മയുടെ ശരീരത്തിനുള്ളിൽ ദൈ
വമെന്നെ സൃഷ്ടിച്ചു. എന്റെ അടിമകളെയും
ദൈവം സൃഷ്ടിച്ചു. ഞങ്ങളുടെ അമ്മമാരുടെ
യുള്ളിൽ ദൈവമാണ് ഞങ്ങളെയെല്ലാം സൃഷ്ടി
ച്ചത്.
16“പാവപ്പെട്ടവനെ സഹായിക്കുന്നതിൽ ഞാ
നൊരിക്കലും വിമുഖനായിരുന്നില്ല. വിധവകൾ
ക്കാവശ്യമുള്ളത് ഞാനെപ്പോഴും നൽകിയിരു
ന്നു.
17ഭക്ഷണത്തിന്റെ കാര്യത്തിൽ ഞാനൊരി
ക്കലും സ്വാർത്ഥനായിരുന്നില്ല. അനാഥർക്ക് ഞാ
നെപ്പോഴും ആഹാരം നൽകിയിരുന്നു.
18ജീവിതത്തിലുടനീളം, അപ്പനില്ലാത്ത കു
ഞ്ഞുങ്ങൾക്ക് ഞാൻ അപ്പനെപ്പോലെയായിരു
ന്നു. ജീവിതത്തിലുടനീളം, വിധവകളെ ഞാൻ
ഗൗനിച്ചിരുന്നു.
19വസ്ത്രമില്ലാതെ വലയുന്നവനെയോ പുത
പ്പില്ലാതെ കഷ്ടപ്പെടുന്ന ദരിദ്രനെയോ കാണാ
നിടയായാൽ
20അവർക്കു ഞാൻ വസ്ത്രം കൊടുത്തിരുന്നു.
അവർക്കു ചൂടു പകരാൻ കമ്പിളിക്കായി എ
ന്റെ ചെമ്മരിയാടുകളുടെ രോമം ഞാനുപ
യോഗിച്ചു. അവർ മനസ്സറിഞ്ഞ് എന്നെ അനു
ഗ്രഹിക്കുകയും ചെയ്തു.
21സഹായംതേടി ഒരു അനാഥൻ എന്റെ
വീട്ടുപടിക്കൽ വരുമ്പോൾ ഞാനൊരിക്കലും
അവന്റെനേരെ മുഷ്ടി ചുരുട്ടിയിട്ടില്ല.
22ഞാനെന്നെങ്കിലും അതുചെയ്തിട്ടുണ്ടെങ്കി
ൽ എന്റെ കൈ ചുമലിൽനിന്നും ഉരിഞ്ഞു
വീഴട്ടെ. ഞാനെന്നെങ്കിലും അങ്ങനെ ചെയ്തി
ട്ടുണ്ടെങ്കിൽ എന്റെ കൈ അതിന്റെ സന്ധി
യിൽനിന്നും വിട്ടുപോകട്ടെ!
23പക്ഷേ ഞാനത്തരം ദുഷ്പ്രവൃത്തികളൊ
ന്നും ചെയ്തിട്ടില്ല. ദൈവശിക്ഷയെ ഞാൻ ഭയ
ക്കുന്നു. അവന്റെ പ്രഭാവം എന്നെ ഭയപ്പെടു
ത്തുന്നു.
24ഒരിക്കലും ഞാനെന്റെ സമ്പത്തിൽ ആശ്ര
യിച്ചില്ല. എന്നെ സഹായിക്കാൻ ഞാനെപ്പോ
ഴും ദൈവത്തിൽ ആശ്രയിച്ചു. ‘നീയാണെന്റെ
പ്രത്യാശയും സുരക്ഷിതത്വവു’മെന്ന് ഞാനൊ
രിക്കലും സ്വർണ്ണത്തോടു പറഞ്ഞിട്ടില്ല.
25ഞാൻ ധനികനായിരുന്നു. പക്ഷേ അതെ
ന്നെ അഹങ്കാരിയാക്കിയില്ല! ഞാൻ ധാരാളം
പണം സമ്പാദിച്ചു. പക്ഷേ അതല്ല എന്നെ
സന്തുഷ്ടനാക്കിയത്!
26തിളങ്ങുന്ന സൂര്യനെയോ ചന്ദ്രനെയോ
ഞാനൊരിക്കലും ആരാധിച്ചിട്ടില്ല.
27സൂര്യനെയും ചന്ദ്രനെയും ആരാധിക്കാൻ
ഞാനൊരിക്കലും പ്രലോഭിക്കപ്പെട്ടിട്ടില്ല.
28അതും ശിക്ഷിക്കപ്പെടേണ്ട പാപമാണ്.
ഞാൻ അവയെ ആരാധിച്ചുവെങ്കിൽ അത്
സർവ്വശക്തനായ ദൈവത്തോടുള്ള എന്റെ
അവിശ്വസ്തതയായിരിക്കും.
29എന്റെ ശത്രുക്കൾ വധിക്കപ്പെടുമ്പോൾ
ഞാനൊരിക്കലും സന്തോഷിച്ചിട്ടില്ല. എന്റെ

ശത്രുക്കൾക്ക് ദുരിതങ്ങളുണ്ടായപ്പോൾ ഞാന
വരെ പരിഹസിച്ചില്ല.
30ശത്രുക്കളെ ശപിച്ചുകൊണ്ടോ അവർക്കു മര
ണം കാംക്ഷിച്ചോ പാപംചെയ്യാൻ എൻെറ നാ
വിനെ ഞാനൊരിക്കലും അനുവദിച്ചിട്ടില്ല.
31ഞാനെപ്പോഴും അപരിചിതർക്ക് ആഹാരം
കൊടുത്തിരുന്നെന്ന് എൻെറ വീട്ടിലുള്ളവർക്ക
റിയാം.
32അപരിചിതർ രാത്രിയിൽ തെരുവുകളിൽ
കിടക്കാതിരിക്കാൻ ഞാനവരെ എപ്പോഴും എ
ൻെറ വീട്ടിലേക്കു ക്ഷണിച്ചിരുന്നു.
33മറ്റുള്ളവർ തങ്ങളുടെ പാപങ്ങൾ ഒളിച്ചു
വയ്ക്കാൻ ശ്രമിക്കുന്നു. പക്ഷേ ഞാനെൻെറ
കുറ്റം മറച്ചുവച്ചിട്ടില്ല.
34എന്നെപ്പറ്റി ആളുകളെന്തു പറയുമെന്നതി
നെപ്പറ്റി എനിക്കു ഭയമില്ല. ആ ഭയം ഒരിക്കലു
മെന്നെ ശാന്തനാക്കിയില്ല. അതെന്നെ പുറത്തി
റങ്ങുന്നതിൽ വിമുഖനാക്കിയില്ല. ആളുകൾക്കെ
ന്നോടുള്ള വെറുപ്പിനെയും ഞാൻ ഭയക്കുന്നില്ല.
35ഓ, ആരെങ്കിലും എന്നെ ശ്രവിച്ചിരുന്നെങ്കി
ൽ! എനിക്കെൻെറ ഭാഗം വിവരിക്കാൻ കഴി
ഞ്ഞെങ്കിൽ! സർവ്വശക്തനായ ദൈവം എനിക്കു
മറുപടി തന്നെങ്കിൽ! എൻെറ തെറ്റുകളെന്തൊ
ക്കെയെന്ന് അദ്ദേഹം എഴുതിയെങ്കിൽ!
36അപ്പോൾ ഞാനാ കുറ്റപത്രം കഴുത്തിലണി
യുമായിരുന്നു. ഞാനതു ഒരു കിരീടംപോലെ
എൻെറ ശിരസ്സിലണിയുമായിരുന്നു.
37ദൈവം അങ്ങനെചെയ്താൽ, എനിക്ക് എ
ൻെറ പ്രവൃത്തികൾ വിവരിക്കാൻ കഴിയുമായി
രുന്നു. തല ഉയർത്തി ഒരു നേതാവിനെപ്പോലെ
ദൈവത്തിൻെറ മുമ്പിൽ നിൽക്കാൻ എനിക്കു
കഴിയുമായിരുന്നു.
38എൻെറ വസ്തു മറ്റൊരാളിൽനിന്നും ഞാൻ
മോഷ്ടിച്ചില്ല. അക്കാര്യത്തിൽ എന്നെ കുറ്റപ്പെ
ടുത്താൻ ആർക്കുമാവില്ല.
39കർഷകർക്കു ഞാനെപ്പോഴും വിളവിൻെറ
വിലകൊടുത്തിരുന്നു. ഉടമയിൽനിന്നും ഒരിക്ക
ലും ഒരു ഭൂമിയും തട്ടിയെടുക്കാൻ ഞാൻ ശ്രമിച്ചി
ട്ടില്ല.
40എന്നെങ്കിലും ഞാൻ അത് ചെയ്തിട്ടുണ്ടെ
ങ്കിൽ ഗോതമ്പിനും യവത്തിനും പകരം എൻെറ
വയലുകളിൽ മുൾപ്പടർപ്പും കളകളും വളരട്ടെ!"
ഇയ്യോബിൻെറ വചനങ്ങൾ കഴിഞ്ഞു.

### എലീഹൂ വാദം തുടരുന്നു

32 അപ്പോൾ ഇയ്യോബിൻെറ മൂന്നു സുഹൃ
ത്തുക്കളും ഇയ്യോബിന് മറുപടി കൊടു
ക്കുന്നതു നിർത്തി. താൻ നീതിമാനാണെന്ന്
ഇയ്യോബ് സ്വയം നിശ്ചയിച്ചതുകൊണ്ടാണവർ
അതു നിർത്തിയത്. 2എന്നാൽ എലീഹൂ എന്നു
പേരായ ഒരു യുവാവുണ്ടായിരുന്നു. ബറഖേ
ലിൻെറ പുത്രനായിരുന്നു എലീഹൂ. ബൂസ്
എന്നുപേരായ ഒരാളുടെ പിൻഗാമിയായിരുന്നു
അവൻ. രാമിൻെറ കുടുംബക്കാരനാണ് എലീ
ഹൂ. എലീഹൂവിന് ഇയ്യോബിനോടു കടുത്ത
കോപമുണ്ടായി. എന്തുകൊണ്ടന്നാൽ താൻ
നീതിമാനാണെന്ന് ഇയ്യോബു പറയുന്നു. താൻ
ദൈവത്തെക്കാൾ നീതിമാനാണെന്നാണ്
ഇയ്യോബു പറയുന്നത്. 3ഇയ്യോബിൻെറ മൂന്നു
സുഹൃത്തുക്കളോടും എലീഹൂവിനു കോപമു
ണ്ടായി. എന്തുകൊണ്ടെന്നാൽ, ഇയ്യോബിൻെറ
ചോദ്യങ്ങൾക്ക് ഉത്തരം നൽകാൻ അവർക്കാ
യില്ല. ഇയ്യോബ് തെറ്റാണു പറയുന്നതെന്നു
തെളിയിക്കാൻ അവർക്കുകഴിഞ്ഞില്ല. 4എലീഹൂ
അവിടെയുണ്ടായിരുന്നവരിൽ ഏറ്റവും ചെറുപ്പ
മായിരുന്നു. അതിനാ ലയാൾ മറ്റെല്ലാവരും
പറഞ്ഞു കഴിയുംവരെ കാത്തിരുന്നു. ഒടുവിൽ,
തനിക്കിനി പറഞ്ഞു തുടങ്ങാമെന്ന് അയാൾക്കു
ബോദ്ധ്യമായി. 5പക്ഷേ അപ്പോൾ ഇയ്യോബി
ൻെറ മൂന്നു സുഹൃത്തുക്കൾക്ക് കൂടുതലായൊ
ന്നും പറയാനില്ലെന്ന് എ ലീഹൂവിന് മനസ്സി
ലായി. അതിനാൽ അയാൾ കോപാകുലനായി.
6അതിനാൽ എലീഹൂ സംസാരിക്കാൻ തുടങ്ങി.
അയാൾ പറഞ്ഞു,
"ഞാൻ വെറുമൊരു യുവാവാണ്. നിങ്ങളാക
ട്ടെ പ്രായംചെന്നവരും. അതിനാലാണ് എനിക്കു
തോന്നിയതു നിങ്ങളോടു പറയാൻ ഞാൻ ഭയ
പ്പെടുന്നത്.
7'മുതിർന്നവർ ആദ്യം സംസാരിക്കണം. അവർ
വളരെ വർഷങ്ങൾ ജീവിച്ചവരാണ്. അതിനാൽ
അവർ വളരെക്കാര്യങ്ങൾ പഠിച്ചിരിക്കുന്നു.'
എന്നു ഞാൻ സ്വയം കരുതാറുണ്ട്.
8പക്ഷേ ദൈവത്തിൻെറ ആത്മാവാണൊരുവ
നെ ജ്ഞാനിയാക്കുന്നത്. സർവ്വശക്തനായ ദൈ
വത്തിൽനിന്നുള്ള ആ 'നിശ്വാസം' ആളുകളെ
വിവേകിയാക്കുന്നു.
9പ്രായം ചെന്നവർ മാത്രമല്ല ജ്ഞാനികൾ.
ശരിയേതെന്നു മനസ്സിലാക്കാനാകുന്നതും അവ
ർക്കു മാത്രമല്ല.
10"അതിനാൽ ഞാൻ പറയുന്നതു ദയവായി
ശ്രദ്ധിച്ചാലും! ഞാൻ ചിന്തിക്കുന്നതു ഞാൻ
നിങ്ങളോടു പറയാം.
11നിങ്ങൾ സംസാരിക്കുന്നതു ഞാൻ ക്ഷമയോ
ടെ കേട്ടിരുന്നു. ഇയ്യോബിനു നിങ്ങൾ കൊടു
ത്ത മറുപടികളും ഞാൻ കേട്ടു.
12നിങ്ങൾ പറഞ്ഞകാര്യങ്ങൾ ഞാൻ ശ്രദ്ധ
യോടെകേട്ടു. നിങ്ങളിലാരും ഇയ്യോബിനെ വി
മർശിച്ചില്ല. അയാളുടെ വാദങ്ങൾക്കു നിങ്ങ
ളിലൊരുവനും മറുപടി നൽകിയുമില്ല.
13നിങ്ങൾ ജ്ഞാനം കണ്ടെത്തിയെന്നു പറ
യാൻ നിങ്ങൾ മൂന്നുപേർക്കും കഴികയില്ല. ഇ
യ്യോബിൻെറ വാദങ്ങൾക്കു ദൈവമാണു മറു
പടി പറയേണ്ടത്, മനുഷ്യരല്ല.
14ഇയ്യോബ് തൻെറ വാദങ്ങൾ എൻെറ
മുമ്പിൽ നിരത്തിയില്ല. അതിനാൽ എനിക്കു
നിങ്ങളുടെ വാദം ഉപയോഗിക്കാനാവില്ല.
15ഇയ്യോബേ, ഇവർക്ക് വാദം നഷ്ടമായിരി
ക്കുന്നു. അവർക്കിനി പറയാനൊന്നുമില്ല. അവ
ർക്കിനി അധികം മറുപടികളുമില്ല.
16ഇയ്യോബേ, ഇവർ മറുപടി പറയുന്നതു
കാത്തിരിക്കുകയായിരുന്നു ഞാൻ. എന്നാലി
പ്പോളവർ ശാന്തരായി. അവർ നിന്നോടു തർ
ക്കിക്കുന്നതും നിർത്തി.
17അതിനാലിനി നിനക്കു ഞാനെൻെറ ഉത്ത
രം നൽകാം. അതെ, ഞാനെന്തു ചിന്തിക്കുന്നു
വെന്നു പറയാം.
18ഞാൻ പൊട്ടിത്തെറിക്കാറായി, കാരണം
എനിക്കുപറയാൻ ഒരുപാടു കാര്യങ്ങൾ ഉണ്ട്.
19തുറക്കാത്ത പുതുവീഞ്ഞിൻെറ കുപ്പിപോ
ലെയാണു ഞാൻ. പൊട്ടിത്തുറക്കാറായ ഒരു
വീഞ്ഞുസഞ്ചി പോലെയാണു ഞാൻ.
20അതിനാൽ ഞാൻ സംസാരിച്ചേ പറ്റൂ.
അപ്പോളെനിക്ക് ആശ്വാസമാകും. ഇയ്യോബി
ൻെറ വാദങ്ങൾക്ക് എനിക്കു മറുപടി പറയണം.
21മറ്റാരെയുംപോലെ വേണം ഇയ്യോബിനെ
യും ഞാൻ കൈകാര്യം ചെയ്യാൻ. അയാളോടു
മൃദുവായ രീതിയിൽ പറയാൻ ഞാൻ ശ്രമി
ക്കില്ല. പറയാനുള്ളതു ഞാൻ പറയും.

22ഒരാളെ മറ്റൊരാളെക്കാൾ മെച്ചമായി പരിഗ
ണിക്കാൻ എനിക്കാവില്ല! അങ്ങനെ ചെയ്താൽ
ദൈവം എന്നെ ശിക്ഷിക്കും!

33 “ഇയ്യോബേ, ഇനി എന്നെ ശ്രവിക്കുക.
ഞാൻ പറയുന്നകാര്യങ്ങൾ ശ്രദ്ധയോടെ
കേൾക്കുക. 2ഞാൻ സംസാരിക്കാൻ തയ്യാറാണ്.
3എന്റെ ഹൃദയം വിശ്വസ്തമായതിനാൽ
ഞാൻ വിശ്വസ്തവാക്കുകൾ പറയും. എനിക്ക
റിയാവുന്ന കാര്യങ്ങളെപ്പറ്റിയുള്ള സത്യം
ഞാൻ പറയാം.
4ദൈവത്തിന്റെ ആത്മാവ് എന്നെ സൃഷ്ടി
ച്ചു. എന്റെ ജീവൻ സർവ്വശക്തനായ ദൈവ
ത്തിൽനിന്നും വരുന്നു.
5ഇയ്യോബേ, എന്നെശ്രവിക്കുക, എന്നിട്ട്, നി
നക്കാകുമെങ്കിൽ മറുപടി പറയുക. നിന്റെ
ഉത്തരങ്ങൾ ഒരുക്കിവയ്ക്കുക. അപ്പോൾ നിന
ക്കെന്നോടു തർക്കിക്കാമല്ലോ.
6ദൈവത്തിനുമുമ്പിൽ നീയും ഞാനും ഒരു
പോലെയാണ്. നമ്മെ രണ്ടുപേരെയും കളിമ
ണ്ണുകൊണ്ടാണു ദൈവം സൃഷ്ടിച്ചത്.
7ഇയ്യോബേ, എന്നെ ഭയപ്പെടേണ്ട. ഞാൻ
നിന്നോടു കാഠിന്യം കാട്ടില്ല.
8എന്നാൽ ഇയ്യോബേ, നീ പറഞ്ഞതു ഞാൻ
കേട്ടു.
9ഞാൻ ശുദ്ധനാകുന്നു. ഞാൻ നിഷ്കളങ്കനാ
കുന്നു. ഞാൻ തെറ്റൊന്നും ചെയ്തിട്ടില്ല. ഞാൻ
അപരാധിയല്ല!
10ഞാനൊരു തെറ്റും ചെയ്തിട്ടില്ല. പക്ഷേ
ദൈവം എനിക്കെതിരാണ്! ദൈവം എന്നെ ഒരു
ശത്രുവിനെപ്പോലെ കരുതുന്നു.
11ദൈവം എന്റെ കാലുകളിൽ ചങ്ങലയിട്ടു.
ഞാൻ ചെയ്യുന്നതെല്ലാം ദൈവം വീക്ഷിക്കുന്നു.
എന്നൊക്കെ നീ പറഞ്ഞു.
12“എന്നാൽ ഇയ്യോബേ, ഇക്കാര്യത്തിൽ നി
നക്കുതെറ്റി. നിന്റെ നില തെറ്റാണെന്നു ഞാൻ
തെളിയിക്കാം. എന്തുകൊണ്ടെന്നാൽ, മറ്റാരെക്കാ
ളും കൂടുതൽ ദൈവത്തിനറിയാം.
13ഇയ്യോബേ, നീ ദൈവത്തോടാണു തർക്കി
ക്കുന്നത്! ദൈവം എല്ലാം നിനക്കു വിവരിച്ചു
തരണമെന്നാണ് നിന്റെ വിചാരം.

14എന്നാൽ അവൻ ചെയ്യുന്നതെന്തെന്ന് ദൈ
വം വിവരിച്ചേക്കാം. പലരീതിയിൽ ദൈവം
അതു വിവരിച്ചേക്കാം. പക്ഷേ മനുഷ്യർക്കതു
മനസ്സിലാകയില്ല.
15-16മനുഷ്യർ രാത്രിയിൽ ഉറക്കത്തിലാണ്ടുകി
ടക്കുമ്പോൾ ദൈവം അവരോട് ഒരു സ്വപ്ന
ത്തിലോ ദർശനത്തിലോ സംസാരിച്ചേക്കാം. അ
പ്പോൾ ദൈവത്തിന്റെ താക്കീതുകൾ കേട്ട്
അവർ ഭയന്നുവിറയ്ക്കുന്നു.
17മനുഷ്യരെ തെറ്റുകൾ ചെയ്യുന്നതിൽനിന്നും
തടയുന്നതിനും അഹങ്കരിക്കുന്നതിൽനിന്നും തട
യുന്നതിനുമുള്ള മുന്നറിയിപ്പാണു ദൈവം
അവർക്കു നൽകുന്നത്.
18അവർ പാതാളത്തിൽ പോകുന്നതിൽ
നിന്നും രക്ഷിക്കുന്നതിനാണ് ദൈവം അവരെ
താക്കീതു ചെയ്യുന്നത്. ഒരു വ്യക്തി നശിക്കാതി
രിക്കാനാണ് ദൈവം അങ്ങനെ ചെയ്യുന്നത്.
19കിടക്കയിൽ കിടന്ന് ദൈവശിക്ഷ അനുഭവി
ച്ചു കൊണ്ടിരിക്കവേ, ഒരുവൻ ദൈവത്തിന്റെ
ശബ്ദം കേട്ടേക്കാം. വേദനകൊടുത്താണ് ദൈ
വം അയാൾക്കു മുന്നറിയിപ്പുനൽകുന്നത്. എല്ലു
കളെല്ലാം ഒടിയുന്ന വേദനയാണയാൾക്ക്.
20അപ്പോൾ അയാൾക്ക് ഭക്ഷണം കഴിക്കാനാ
വില്ല. ഏറ്റവും നല്ല ഭക്ഷണത്തെപ്പോലും വെറു
ക്കുംവിധം അവന് ഭയങ്കര വേദനയുണ്ടാകും.
21അയാളുടെ ശരീരം ക്ഷയിച്ച് ദേഹം വല്ലാ
തെ ശോഷിച്ച് എല്ലുകൾ ഉന്തിവരുന്നു.
22അയാൾ പാതാളത്തോടടുത്തു. അയാളുടെ
ജീവൻ മരണത്തോടടുത്തു.
23ദൈവത്തിന് ആയിരക്കണക്കിനു ദൂതന്മാരു
ണ്ട്. അതിലൊരുദൂതൻ അയാൾക്കായി സംസാ
രിക്കുകയും അയാൾ ചെയ്തിരിക്കുന്ന നല്ലകാ
ര്യങ്ങളെപ്പറ്റി പറയുകയും ചെയ്തേക്കാം.
24ആ ദൂതൻ അയാളോടു കാരുണ്യം കാട്ടുക
യും ദൈവത്തോടിങ്ങനെ പറയുകയും ചെ
യ്തേക്കാം, ‘ആ മനുഷ്യനെ പാതാളത്തിൽ
നിന്നും രക്ഷിക്കേണമേ! അവന്റെ പാപത്തിനു
ള്ള ഫലംകൊടുക്കാനുള്ള വഴി ഞാൻ കണ്ടി
ട്ടുണ്ട്.’
25അപ്പോൾ അയാളുടെ ശരീരം വീണ്ടും യുവ
ത്വവും കരുത്തും കൈവരിക്കും. അയാൾ ചെ
റുപ്പകാലത്തെങ്ങനെയായിരുന്നോ അതുപോ
ലെയായിത്തീരും.
26അയാൾ ദൈവത്തോടു പ്രാർത്ഥിക്കുകയും
ദൈവം അയാൾക്കു മറുപടി നൽകുകയും ചെ
യ്യും. അയാൾ ആഹ്ലാദത്തിമിർപ്പിൽ ആക്രോശി
ക്കുകയും ദൈവത്തെ ആരാധിക്കുകയും പിന്നെ
ഒരു നല്ലജീവിതം നയിക്കുകയും ചെയ്യും.
27അനന്തരം അയാൾ ജനങ്ങളോടു കുറ്റസമ്മ
തം നടത്തും. അവൻപറയും, ‘ഞാൻ പാപം
ചെയ്തു. ഞാൻ നന്മയെ തിന്മയാക്കി. എത്ര
മോശം ശിക്ഷ നൽകാമായിരുന്നിട്ടും ദൈവം
ഞാനർഹിക്കുന്ന ശിക്ഷ എനിക്കുതന്നില്ല.
28പാതാളത്തിൽനിന്നും ദൈവം എന്നെ രക്ഷ
പ്പെടുത്തി. ഇപ്പോൾ ഞാൻ വീണ്ടും ജീവിതമാ
സ്വദിക്കുന്നു.’
29ദൈവം അയാൾക്കുവേണ്ടി വീണ്ടും വീണ്ടും
ഇക്കാര്യങ്ങൾ ചെയ്യുന്നു.
30എന്തുകൊണ്ട്? അയാളെ താക്കീതു ചെയ്യുക
യും അയാളുടെ പ്രാണനെ പാതാളത്തിൽനി
ന്നും രക്ഷിച്ച് തന്റെജീവിതം ആസ്വദിക്കാനയാ
ളെ അനുവദിക്കുകയും ചെയ്യുന്നതിന്.
31“ഇയ്യോബേ, ഞാൻ പറയുന്നതു ശ്രദ്ധിക്കൂ.
എന്നെ ശ്രവിക്കൂ. അടങ്ങിയിരിക്കുക, ഞാൻ
പറയട്ടെ.
32പക്ഷേ ഇയ്യോബേ, നിനക്ക് എന്നോടു വി
യോജിപ്പുണ്ടെങ്കിൽ ധൈര്യമായിട്ടു പറഞ്ഞോ
ളുക. നിന്റെ വാദമുഖം എന്നോടുപറയുക,
എനിക്കു നിന്നെ തിരുത്തണം.
33പക്ഷേ ഇയ്യോബേ, നിനക്കൊന്നും പറയാ
നില്ലെങ്കിൽ എന്നെ ശ്രദ്ധിക്കൂ. ശാന്തനായിരി
ക്കുക, ഞാൻ നിന്നെ ജ്ഞാനം പഠിപ്പിക്കാം.”

34 എലീഹൂ സംഭാഷണം തുടർന്നു.
അയാൾ പറഞ്ഞു:
2“ജ്ഞാനികളേ, ഞാൻ പറയുന്നതു ശ്രദ്ധിക്കൂ.
സമർത്ഥരേ, എന്നിൽ ശ്രദ്ധിക്കൂ.
3നിങ്ങളുടെ നാവ് അതു സ്പർശിക്കുന്ന ഭക്ഷ
ണം രുചിക്കുന്നു. നിങ്ങളുടെ ചെവികൾ കേൾ
ക്കുന്ന വാക്കുകളെ പരീക്ഷിക്കുന്നു.
4അതിനാൽ നമുക്ക് ഈ വാദങ്ങളെ പരീക്ഷി
ക്കുകയും ശരിയെന്തെന്നു സ്വയം നിശ്ചയിക്കു
കയും ചെയ്യാം. നല്ലതെന്താണെന്ന് നമുക്കൊരു
മിച്ചു പഠിക്കാം.
5ഇയ്യോബു പറയുന്നു, ‘ഇയ്യോബെന്ന ഞാൻ
നിഷ്കളങ്കനാകുന്നു. ദൈവം എന്നോടു നീതി
കാട്ടുന്നില്ല.

6ഞാൻ നിഷ്കളങ്കനാകുന്നു, പക്ഷേ, എനി
ക്കെതിരെയുള്ള ന്യായവിധി ഞാൻ നുണയനാ
ണെന്നു പറയുന്നു. ഞാൻ നിഷ്കളങ്കനാണ്,
പക്ഷേ ഞാൻ വല്ലാതെ പീഡിതനായിരിക്കു
ന്നു.'
7"ഇയ്യോബിനെപ്പോലെ മറ്റാരെങ്കിലുമു
ണ്ടോ? നിങ്ങളവനെ അപമാനിച്ചാലും ഇയ്യോ
ബ് കാര്യമാക്കുകയില്ല.
8ഇയ്യോബ് ദുഷ്ടരുടെ സുഹൃത്താകുന്നു. ദു
ഷ്ടരോടു ചങ്ങാത്തം കൂടാൻ അയാളിഷ്ടപ്പെ
ടുന്നു.
9എന്താണങ്ങനെ പറയുന്നത്? എന്തെന്നാൽ
ഇയ്യോബു പറയുന്നു. 'ഒരുവൻ ദൈവത്തെ പ്രീ
തിപ്പെടുത്താൻ ശ്രമിച്ച് ഒന്നും നേടുന്നില്ല.'
10നിങ്ങൾക്കു കാര്യങ്ങൾ മനസ്സിലാകും. അതി
നാൽ എന്നെ ശ്രവിക്കുക. ദൈവമൊരിക്കലും
ദുഷ്ടതപ്രവൃത്തിക്കുകയില്ല. സർവ്വശക്തനായ
ദൈവം ഒരിക്കലും തെറ്റുചെയ്യില്ല.
11മനുഷ്യന്റെ പ്രവൃത്തിക്കുള്ള പ്രതിഫലം
ദൈവം കൊടുക്കും. മനുഷ്യർ അർഹിക്കുന്നത്
ദൈവം നൽകുന്നു.
12ഇതാണുസത്യം. ദൈവം തെറ്റുചെയ്യില്ല.
സർവ്വശക്തനായ ദൈവം എപ്പോഴും നീതിമാ
നായി രിക്കും.
13ഭൂമിയുടെ ചുമതലക്കാരനായി ദൈവത്തെ
ആരും തെരഞ്ഞെടുത്തില്ല. ആരും ദൈവത്തെ
ഈ ലോകത്തിന്റെ ഉത്തരവാദിത്വം ഏല്പിച്ചി
ട്ടില്ല. ദൈവമാണെല്ലാം സൃഷ്ടിച്ചത്. അതെല്ലാം
അവന്റെ നിയന്ത്രണത്തിലാകുകയും ചെയ്തു.
14തന്റെ ആത്മാവിനെയും ജീവശ്വാസത്തെ
യും മനുഷ്യരിൽനിന്നു പിൻവലിക്കാൻ ദൈവം
നിശ്ചയിച്ചാൽ,
15ഭൂമിയിലെ എല്ലാ മനുഷ്യരും മരണമടയും.
മനുഷ്യരെല്ലാം വീണ്ടും മണ്ണായിത്തീരും.
16നിങ്ങൾ ജ്ഞാനികളെങ്കിൽ ഞാൻ പറയു
ന്നതു കേൾക്കും.
17നീതിയെ വെറുക്കുന്നവന് ഭരണാധികാരി
യാകാൻ കഴിയില്ല. ഇയ്യോബേ, ദൈവം ശക്തി
മാനും നല്ലവനുമായിരിക്കും. അവനെ കുറ്റവാളി
യെന്നു വിധിക്കാൻ നിനക്കു കഴിയുമോ?
18'നിങ്ങൾ കൊള്ളരുതാത്തവരാണ്!' എന്നു രാ
ജാക്കന്മാരോടു പറയുന്നത് ദൈവമാണ്.
'നിങ്ങൾ ദുഷ്ടരാണ്!' എന്നു ദൈവം നേതാക്ക
ളോടു പറയുന്നു.
19ദൈവം നേതാക്കളെ മറ്റുള്ളവരെക്കാൾ
സ്നേഹിക്കുന്നില്ല. അതുപോലെ ധനികരെ
ദരിദ്രന്മാരെക്കാളും സ്നേഹിക്കുന്നില്ല. എന്തു
കൊണ്ടെന്നാൽ ദൈവമാണല്ലോ എല്ലാവരെ
യും സൃഷ്ടിച്ചത്.
20മനുഷ്യർ അർദ്ധരാത്രിയിൽ പൊടുന്നനവേ
മരിക്കുന്നു. മനുഷ്യർ രോഗികളാകുകയും മരിച്ചു
പോവുകയും ചെയ്യുന്നു. കരുത്തന്മാർപോലും
വ്യക്തമായ കാരണമൊന്നുമില്ലാതെ മരിക്കുന്നു.
21മനുഷ്യരുടെ പ്രവൃത്തികൾ ദൈവം നിരീ
ക്ഷിക്കുന്നു. ഒരു വ്യക്തിയുടെ ഓരോ കാൽവ
യ്പിനെപ്പറ്റിയും ദൈവം അറിയുന്നു.
22ദുഷ്ടർക്കു ദൈവത്തിൽ നിന്നൊളിച്ചിരി
ക്കാൻ മാത്രം ഇരുണ്ട ഒരിടവും ഇല്ല.
23മനുഷ്യരെ പരീക്ഷിക്കാൻ ദൈവത്തിന് ഒരു
നിശ്ചിതസമയം ആവശ്യമില്ല. മനുഷ്യരുടെ
ന്യായവിധിക്കായി ദൈവത്തിന് അവരെ
തന്റെമുമ്പിൽ കൊണ്ടുവരേണ്ടതുമില്ല.
24പ്രബലന്മാരുടെ പോലും തെറ്റായപ്രവൃത്തി
കളെ ദൈവത്തിന് ചോദ്യം ചെയ്യേണ്ട ആവ
ശ്യം ഇല്ല. ദൈവം അവരെ നശിപ്പിക്കുകയും
മറ്റു ചിലരെ നേതാക്കളാക്കുകയും ചെയ്യുകയേ
ഉള്ളൂ.
25അതിനാൽ മനുഷ്യരുടെ പ്രവൃത്തികൾ ദൈ
വത്തിനറിയാം. അതിനാലാണ് ദൈവം ഒരൊറ്റ
രാത്രി കൊണ്ടുതന്നെ അവരെ പരാജയപ്പെടു
ത്തുകയും നശിപ്പിക്കുകയും ചെയ്യുന്നത്.
26ദുഷ്ടരെ ദൈവം അവരുടെ പ്രവൃത്തികൾ
മൂലം ശിക്ഷിക്കും. മറ്റുള്ളവർ കാൺകെയായി
രിക്കും ദൈവം അവരെ ശിക്ഷിക്കുക.
27എന്തുകൊണ്ടെന്നാൽ ദുഷ്ടർ ദൈവത്തെ
അനുസരിക്കുന്നില്ല. ദൈവേച്ഛയ്ക്കനുസരി
ച്ചു പ്രവർത്തിക്കാൻ കൂട്ടാക്കുന്നുമില്ല.
28ആ ദുഷ്ടന്മാർ പാവങ്ങളെ ഉപദ്രവിക്കുക
യും സഹായത്തിനായി അവർ ദൈവത്തെ
വിളിക്കാനിടയാക്കുകയും ചെയ്യുന്നു. സഹായ
ത്തിനായുള്ള പാവങ്ങളുടെ വിളി ദൈവം കേൾ
ക്കുകയും ചെയ്യുന്നു.
29എന്നാൽ പാവങ്ങളെ സഹായിക്കേണ്ടെന്നു
ദൈവം നിശ്ചയിച്ചാൽ ആർക്കും ദൈവത്തെ
കുറ്റക്കാരനെന്നു വിധിക്കാൻ കഴിയില്ല. ദൈവം
മനുഷ്യരിൽനിന്നും ഒളിച്ചിരുന്നാൽ ആർക്കും
അവനെ കണ്ടുപിടിക്കാനാവില്ല. മനുഷ്യർക്കും
രാഷ്ട്രങ്ങൾക്കുംമേൽ ഭരണാധികാരിയാണു
ദൈവം.
30ഭരണാധിപൻ ജനത്തെക്കൊണ്ട് പാപം ചെ
യ്യിച്ചാൽ ദൈവം അവനെ അധികാരത്തിൽ
നിന്നും നീക്കം ചെയ്യും.

31'ഞാൻ തെറ്റുകാരനാണ്. ഇനിമേൽ ഞാൻ
പാപം ചെയ്യുകയില്ല' എന്നയാൾ ദൈവത്തോ
ടു പറയാത്തപക്ഷം അങ്ങനെ സംഭവിക്കും.
32'ദൈവമേ, എനിക്കു നിന്നെ കാണാനാകി
ല്ലെങ്കിലും നേരായ മാർഗ്ഗത്തിൽ ജീവിക്കാനുള്ള
വഴി എനിക്കു പഠിപ്പിച്ചുതരേണമേ. ഞാൻ തെ
റ്റ് ചെയ്തിട്ടുണ്ടെങ്കിൽ ഇനിമേൽ ഞാൻ ചെയ്യി
ല്ല'
33ഇയ്യോബേ, ദൈവം നിനക്കു പ്രതിഫലം
തരണമെന്നാണു നിന്റെ ആഗ്രഹം. എന്നാൽ
നീ മാറാൻ വിസമ്മതിച്ചു. ഇയ്യോബേ, ഇതു
നിന്റെ തീരുമാനമാണ്, എന്റേതല്ല. നീ എന്താ
ണു കരുതുന്നതെന്നെന്നോടു പറയുക.
34വിവേകിയായ ഒരുവനെന്നെ കേൾക്കും.
വിവേകിയായൊരുവൻ പറയും,
35ഇയ്യോബ് അറിവില്ലാത്തവനെപ്പോലെ സം
സാരിക്കുന്നു. അർത്ഥമില്ലാത്ത കാര്യങ്ങൾ അവ
ൻ സംസാരിക്കുന്നു."
36ഇയ്യോബ് കൂടുതൽ ശിക്ഷിക്കപ്പെടണമെ
ന്നാണു ഞാൻ കരുതുന്നത്. എന്തുകൊണ്ടെ
ന്നാൽ, അവൻ സംസാരിക്കുന്നതും മറുപടി തരു
ന്നതും ഒരു ദുഷ്ടനെപ്പോലെയാണ്.
37തന്റെ മറ്റുപാപങ്ങൾക്കുമേൽ അവൻ കലാ
പവും ചേർക്കുന്നു. ഇയ്യോബ് അവിടെ നമുക്കു
മുമ്പിലിരുന്ന് നമ്മെ അധിക്ഷേപിക്കുകയും
ദൈവത്തെ പരിഹസിക്കുകയും ചെയ്യുന്നു!"

35 എലീഹൂ സംസാരം തുടർന്നു. അയാൾ
പറഞ്ഞു:
2"'ഞാൻ ദൈവത്തെക്കാൾ നീതിമാനാ'ണെ
ന്നു നീ പറയുന്നത് ശരിയല്ല ഇയ്യോബേ.
3ഇയ്യോബേ, 'ഒരുവൻ ദൈവത്തെ പ്രീതിപ്പെ
ടുത്തിയാൽ അവനെന്തു കിട്ടും? ഞാൻ പാപം
ചെയ്യാതിരുന്നാൽ എനിക്കെന്തു നന്മയാണുണ്ടാ
വുക?' എന്നും നീ ദൈവത്തോടു ചോദിക്കുന്നു.

4ഇയ്യോബേ, നിന്നോടും ഇവിടെ നിന്നോടൊ
പ്പമുള്ള നിന്റെ കൂട്ടുകാരോടും മറുപടി പറ
യാൻ ഞാനാഗ്രഹിക്കുന്നു.
5ഇയ്യോബേ, ആകാശത്തേക്കു മുഖമുയർത്തി
നോക്കൂ. നിന്നെക്കാളുയരത്തിലുള്ള മേഘങ്ങളെ
നോക്കൂ.
6ഇയ്യോബേ, നീ പാപംചെയ്താൽ, അതു
ദൈവത്തെ മുറിവേല്പിക്കില്ല. നീ ഒരുപാടു
പാപം ചെയ്താൽ അതു ദൈവത്തെ ഒട്ടും
ബാധിക്കില്ല.
7മാത്രവുമല്ല, നീ നന്മ ചെയ്താൽ അതു
ദൈവത്തിനു സഹായകവുമായിരിക്കില്ല.
ദൈവത്തിനു നിന്നിൽനിന്നൊന്നും കിട്ടാനില്ല.
8ഇയ്യോബേ, നീ ചെയ്യുന്ന നല്ലതും ചീത്ത
യുമായ പ്രവൃത്തികൾ നിന്നെപ്പോലുള്ള മറ്റുള്ള
വരെയേ ബാധിക്കൂ. അതു ദൈവത്തിനു ഗുണ
മോ ദോഷമോ ആയിരിക്കില്ല.
9ദുഷ്ടന്മാർക്കു പീഡനമേറ്റാലവർ സഹായ
ത്തിനായി നിലവിളിക്കും. അവർ പ്രബലരെ
സമീപിച്ച് അവരുടെ സഹായം തേടും.
10എന്നാൽ ആ ദുഷ്ടന്മാർ ഒരിക്കലും ദൈവ
ത്തോടു സഹായം ആവശ്യപ്പെടുകയില്ല. 'എ
ന്നെസൃഷ്ടിച്ച ദൈവമെവിടെ? ആളുകൾ നിരാ
ശരാകുമ്പോൾ ദൈവം അവരെ സഹായിക്കു
ന്നു. അതിനാൽ അവനെവിടെ?' എന്ന് അവർ
ചോദിക്കുകയില്ല.
11ദൈവം നമ്മെ പക്ഷിമൃഗാദികളെക്കാൾ
ജ്ഞാനികളാക്കുന്നു. അതിനാൽ' അവനെവി
ടെ?' എന്ന് അവർ ചോദിക്കുകയില്ല.
12അല്ലെങ്കിൽ, അവർ ദൈവത്തോടു സഹായ
മാവശ്യപ്പെട്ടുവെന്നിരിക്കട്ടെ. അപ്പോൾ ദൈവം
അവരോടു പ്രതികരിക്കില്ല. എന്തുകൊണ്ടെ
ന്നാൽ അവർ അഹങ്കാരികളാണ്. തങ്ങൾ വളരെ
പ്രധാനികളാണെന്ന് അവർ ഇപ്പോഴും കരു
തുന്നു.
13ഇതാണു സത്യം, ദൈവം അവരുടെ യാചന
ശ്രദ്ധിക്കുകയില്ല. സർവ്വശക്തനായ ദൈവം
അവർക്ക് കാതുകൊടുക്കയില്ല.
14അതിനാൽ ഇയ്യോബേ, അവനെ കാണുന്നി
ല്ലെന്നു നീ പറയുമ്പോൾ ദൈവം നിന്നെ ശ്രദ്ധി
ക്കില്ല. ദൈവത്തെ കാണാനും അവന്റെ മുമ്പി
ൽ നിന്റെ നഷ്കളങ്കത തെളിയിക്കാനും ഒരവ
സരം കാത്തിരിക്കുകയാണെന്നു നീ പറയുന്നു.
15ഇയ്യോബേ, ദൈവം ദുഷ്ടരെ ശിക്ഷിക്കുന്നി
ല്ലെന്നും പാപത്തെ ഗൗനിക്കാറില്ലെന്നും നീ
പറയുന്നു.
16അതിനാൽ ഇയ്യോബ് തന്റെ കഴമ്പില്ലാത്ത
സംസാരം തുടരുന്നു. താൻ പ്രമാണിയാണെന്ന്
ഇയ്യോബ് നടിക്കുന്നു. താനെന്താണു പറയുന്ന
തെന്നതിനെപ്പറ്റി ഇയ്യോബ് അറിയുന്നില്ലെന്ന
ത് സുവ്യക്തമാണ്."

36 എലീഹൂ തുടർന്നു പറഞ്ഞു:
2"കുറച്ചുനേരംകൂടി ഞാൻ പറയുന്നതു
ക്ഷമയോടെ കേൾക്കുക. ഞാൻ പറയണമെന്നു
ദൈവമാഗ്രഹിക്കുന്ന കുറച്ചു വാക്കുകൾ കൂടി
യുണ്ട്.
3എന്റെ ജ്ഞാനം ഞാനെല്ലാവരുമായും പങ്കു
വയ്ക്കാം. ദൈവമാണെന്നെ സൃഷ്ടിച്ചത്.
അവൻ നീതിമാനാണെന്ന് ഞാൻ തെളിയിക്കാം.
4ഇയ്യോബേ, സത്യമാണു ഞാൻ പറയുന്നത്.
ഞാനെന്താണു പറയുന്നതെന്ന് എനിക്കറിയാം.
5ദൈവം പ്രബലനാണ്, പക്ഷേ അവൻ മനു
ഷ്യരെ വെറുക്കുന്നില്ല. ദൈവം അതിപ്രബലനാ
ണ്, പക്ഷേ അവൻ വിവേകിയുമാണ്.
6ദൈവം ദുഷ്ടന്മാരെ ജീവിക്കാനനുവദി
ക്കില്ല. പാവങ്ങളെ എപ്പോഴും നീതിപൂർവ്വം
കരുതുകയും ചെയ്യുന്നു.
7നേരായി ജീവിക്കുന്നവരെ ദൈവം നിരീക്ഷി
ക്കുന്നു. നല്ലവരെ അവൻ ഭരണാധിപന്മാരാക്കു
ന്നു. നല്ലവർക്ക് ദൈവം എന്നെന്നേക്കും മഹത്വം
നൽകുന്നു.
8അതിനാൽ ആളുകൾ ശിക്ഷിക്കപ്പെട്ടിട്ടുണ്ടെ
ങ്കിൽ, അവർ ചങ്ങലകളാലും കയറുകളാലും
ബന്ധിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അവരെന്തെങ്കിലും
തെറ്റു ചെയ്തിട്ടുണ്ടെന്നാണതിനർത്ഥം.
9അവരെന്താണു ചെയ്തതെന്നു ദൈവം അവ
രോടു പറയുകയും ചെയ്യും. അവർ പാപമാണ്
ചെയ്തതെന്നു ദൈവം അവരോടുപറയും.
അവർ അഹങ്കാരികളാണെന്നു ദൈവം അവ
രോടു പറയും.
10തന്റെ താക്കീതു ശ്രദ്ധിക്കാൻ ദൈവം അവ
രെ നിർബ്ബന്ധിക്കും. പാപംചെയ്യുന്നതവസാനി
പ്പിക്കാൻ ദൈവം അവരോടു കല്പിക്കും.
11അവർ ദൈവത്തെ ശ്രവിക്കുകയും അവനെ
അനുസരിക്കുകയും ചെയ്താൽ ദൈവം അവ
രെ സദാവിജയികളാക്കുകയും അവർക്ക് ആഹ്ലാ
ദകരമായ ജീവിതം നൽകുകയും ചെയ്യും.
12എന്നാൽ അവർ ദൈവത്തെ അനുസരി
ക്കാൻ വിസമ്മതിക്കുകയാണെങ്കിൽ, അവർ
നശിപ്പിക്കപ്പെടും. വിഡ്ഢികളെപ്പോലെ
അവർ മരിക്കും.

13"ദൈവത്തെ കരുതാത്തവർക്ക് എപ്പോഴും
കയ്ക്കും. ദൈവം അവരെ ശിക്ഷിക്കുമ്പോൾ
പോലും ദൈവസഹായം തേടാനവർ കൂട്ടാക്കു
ന്നില്ല.
14ആൺവേശ്യകളെപ്പോലെ ചെറുപ്പത്തിൽ
ത്തന്നെ അവർ മരിക്കും.
15എന്നാൽ ദൈവം പാവപ്പെട്ടവരെ അവരു
ടെ ദുരിതങ്ങളിൽനിന്നും രക്ഷിക്കും. ആളുകളെ
ഉണർത്തുന്നതിനും തന്നിലേക്കു ശ്രദ്ധിപ്പിക്കുന്ന
തിനുമാണ് ദൈവമിങ്ങനെ ചെയ്യുന്നത്.
16ഇയ്യോബേ, ദൈവത്തിനു നിന്നെ സഹായി
ക്കണമെന്നുണ്ട്. നിന്നെ കുഴപ്പങ്ങളിൽനിന്നും ര
ക്ഷിക്കണമെന്നും ദൈവത്തിനാഗ്രഹമുണ്ട്. നി
ന്റെ ജീവിതം സുഗമമാക്കണമെന്നു ദൈവമാ
ഗ്രഹിക്കുന്നു. നിന്റെ മേശമേൽ ധാരാളം ഭക്ഷ
ണം വിളമ്പണമെന്ന് ദൈവമാഗ്രഹിക്കുന്നു.
17എന്നാൽ ഇയ്യോബേ, ഇപ്പോൾ നീ തെറ്റുകാ
രനാണെന്നാണു ന്യായവിധി. അതിനാൽ ഒരു
ദുഷ്ടനെന്നപോലെ നീ ശിക്ഷിക്കപ്പെട്ടിരിക്കു
ന്നു.
18ഇയ്യോബേ, സമ്പത്ത് നിന്നെ വഞ്ചിക്കാന
നുവദിക്കരുത്. പണം നിന്റെ മനസ്സുമാറ്റാനി
ടയാക്കരുത്.
19നിന്റെ പണം നിന്നെയിപ്പോൾ രക്ഷിക്ക
യില്ല. പ്രബലന്മാർക്കും നിന്നെ രക്ഷിക്കാനാ
കില്ല.
20രാത്രിവരാൻ ആഗ്രഹിക്കരുത്. ആളുകൾ രാ
ത്രിയിൽ മറയാൻ ശ്രമിക്കുന്നു. തങ്ങൾക്കു ദൈ
വത്തിൽനിന്നും ഒളിക്കാനാകുമെന്ന് അവർ കരു
തുന്നു.
21ഇയ്യോബേ, നീ ഒരുപാടു യാതന അനുഭവി
ച്ചു, പക്ഷേ ദുഷ്ടത തെരഞ്ഞെടുക്കരുത്. തെറ്റു
ചെയ്യാതിരിക്കാൻ ശ്രദ്ധിക്കുക.
22നോക്കൂ, ദൈവത്തിന്റെശക്തി അവനെ മ
ഹാനാക്കുന്നു. അവനാണ് സർവ്വ ജനത്തിന്റെ
യും ഇടയിൽ മഹാഗുരു.

23എന്തുചെയ്യണമെന്ന് ദൈവത്തോടു പറയാ
നാർക്കുമാവില്ല. 'ദൈവമേ, നീ ചെയ്തതു തെ
റ്റാണ്' എന്ന് ദൈവത്തോടു പറയാൻ ആർക്കും
കഴിയില്ല.
24ദൈവത്തിൻെറ പ്രവൃത്തികളോർത്ത് അവ
നെ വാഴ്ത്തുക. മനുഷ്യർ ദൈവത്തെ വാഴ്ത്തി
അനേകം ഗീതങ്ങളെഴുതിയിട്ടുണ്ട്.
25ദൈവത്തിൻെറ പ്രവൃത്തികൾ ആർക്കും കാ
ണാം. വിദൂരരാഷ്ട്രങ്ങളിലുള്ളവർക്കും അക്കാര്യ
ങ്ങൾ കാണാം.
26അതെ, ദൈവം മഹാനാകുന്നു. പക്ഷേ അവ
ൻെറമഹത്വം മനസ്സിലാക്കാൻ നമുക്കാവില്ല.
ദൈവം എത്രകാലം ജീവിച്ചുവെന്നും നമുക്കറി
യില്ല.
27ഭൂമിയിൽനിന്നും ജലത്തെ ദൈവം പൊക്കി
യെടുക്കുകയും അതിനെ മഴയായും മഞ്ഞിൻ
കണമായും മാറ്റുകയും ചെയ്യുന്നു.
28അങ്ങനെ മേഘങ്ങൾ ജലം പൊഴിക്കുകയും
മഴ അനേകം മനുഷ്യരുടെമേൽ വീഴുകയും ചെ
യ്യുന്നു.
29ദൈവം മഴമേഘങ്ങളെ എങ്ങനെ വിന്യസി
ക്കുന്നുവെന്നോ ആകാശത്ത് ഇടി മുഴങ്ങുന്നതെ
ങ്ങനെയെന്നോ ആർക്കും അറിയില്ല.
30നോക്കൂ, ദൈവം ഭൂമിക്കുമേൽ മിന്നൽ ചിത
റുകയും സമുദ്രത്തിൻെറ ആഴങ്ങളെ മൂടുകയും
ചെയ്യുന്നു.
31രാഷ്ട്രങ്ങളെ നിയന്ത്രിക്കുന്നതിനും അവർ
ക്കു സമൃദ്ധമായി ഭക്ഷണം നൽകുന്നതിനുമാണ്
ദൈവം അവയെ ഉപയോഗിക്കുന്നത്.
32ദൈവം തൻെറ കൈകൾകൊണ്ട് മിന്നൽപ്പി
ണറിനെ പിടിക്കുകയും തനിക്കിഷ്ടമുള്ളിടത്ത്
വെട്ടാൻ കല്പിക്കുകയും ചെയ്യുന്നു.
33പേമാരി വരുന്നെന്ന് ഇടിമുഴക്കം മുന്നറി
യിപ്പു നൽകുന്നു. അതിൻെറ വരവായെന്ന് ക
ന്നുകാലികൾ പോലുമറിയുന്നു.

37 "ഇടിയും മിന്നലും എന്നെ പേടിപ്പിക്കു
ന്നു. എൻെറ ഹൃദയം നെഞ്ചിനുള്ളിൽ
വളരെവേഗമിടിക്കുന്നു.
2എല്ലാവരും ശ്രദ്ധിക്കുക! ദൈവത്തിൻെറ ശ
ബ്ദം ഇടിമുഴക്കംപോലെ. ദൈവത്തിൻെറ വാ
യിൽനിന്നും വരുന്ന ഇടിമുഴക്കം ശ്രദ്ധിക്കുക.
3ആകാശമാകമാനം മിന്നിത്തെളിയാൻ ദൈ
വം തൻെറ മിന്നൽപ്പിണരിനെ അയയ്ക്കുന്നു.
അതു ഭൂമിക്കുമേൽ മിന്നി.
4മിന്നൽ തെളിഞ്ഞതിനു ശേഷം ദൈവത്തി
ൻെറഅലർച്ച കേൾക്കാം. തൻെറ അത്ഭുതകര
മായശബ്ദംകൊണ്ട് ദൈവം ഇടിമുഴക്കുന്നു. മി
ന്നൽ തെളിയുമ്പോൾ, ദൈവത്തിൻെറ ശബ്ദം
ഇടിമുഴക്കുന്നു.
5ദൈവത്തിൻെറ ഇടിമുഴക്കംപോലുള്ള ശ
ബ്ദം അത്ഭുതകരമാകുന്നു. നമുക്കു മനസ്സിലാ
കാത്ത മഹാകാര്യങ്ങൾ അവൻ ചെയ്യുന്നു.
6മഞ്ഞിനോടു ദൈവം പറയുന്നു, 'ഭൂമിക്കു
മേൽ വീഴുക.' ദൈവം മഴയോടു പറയുന്നു,
'ഭൂമിക്കുമേൽ പെയ്യുക.'
7ദൈവം അങ്ങനെ ചെയ്യുന്നതിനാൽ അവ
നെന്തു ചെയ്യാനാവും എന്ന് ദൈവത്തിൻെറ
സൃഷ്ടിയായ മനുഷ്യരെല്ലാം അറിയുന്നു. അതാ
ണവൻെറ സാക്ഷ്യം.
8മൃഗങ്ങൾ അവയുടെ വാസസ്ഥലത്തേക്കോ
ടി അവിടെ തങ്ങുന്നു.
9കൊടുങ്കാറ്റ് തെക്കുനിന്നു വരുന്നു. തണുപ്പു
കാറ്റ് വടക്കുനിന്നു വരുന്നു.
10ദൈവത്തിൻെറ നിശ്വാസം മഞ്ഞുണ്ടാക്കു
ന്നു. അതു സമുദ്രത്തെ ഉറഞ്ഞു കട്ടിയാക്കുന്നു.
11ദൈവം മേഘങ്ങളിൽ ജലം നിറയ്ക്കുകയും
ആ ഇടിമേഘങ്ങളെ ചിതറിക്കുകയും ചെയ്യു
ന്നു.
12ഭൂമിക്കുചുറ്റും ആഞ്ഞടിക്കാൻ ദൈവം മേഘ
ങ്ങളോടു കല്പിക്കുന്നു. ദൈവത്തിൻെറ ഏതു
കല്പനയും മേഘങ്ങളനുസരിക്കുന്നു.
13മനുഷ്യരെ ശിക്ഷിക്കാനുള്ള വെള്ളപ്പൊക്ക
മുണ്ടാക്കാനോ അവരോടുള്ള തൻെറ സ്നേഹം
പ്രകടിപ്പിക്കാൻ ജലം നൽകാനോ ദൈവം
മേഘങ്ങളെ കൊണ്ടുവരുന്നു.
14ഇയ്യോബേ, ഒരു നിമിഷം നിന്നു ശ്രദ്ധിക്കുക.
ദൈവത്തിൻെറ അത്ഭുതപ്രവൃത്തികളെപ്പറ്റി
ഒരു നിമിഷം നിന്നു ചിന്തിക്കൂ.
15ഇയ്യോബേ, ദൈവം തൻെറ മേഘങ്ങളെ
എങ്ങനെ നിയന്ത്രിക്കുന്നുവെന്ന് നിനക്കറിയാ
മോ? തൻെറ മിന്നൽപ്പിണരിനെ ദൈവം എങ്ങ
നെ ഉണ്ടാക്കുന്നുവെന്ന് നിനക്കറിയുമോ?
16മേഘങ്ങൾ ആകാശത്തു തൂങ്ങിക്കിടക്കുന്ന
ത് എങ്ങനെയെന്നു നിനക്കറിയാമോ? ദൈവം
സൃഷ്ടിച്ച അത്ഭുതങ്ങളിൽ ഒരു ഉദാഹരണം
മാത്രമാണ് കാർമേഘങ്ങൾ. മാത്രവുമല്ല, ദൈവ
ത്തിന് അവയെപ്പറ്റിയുള്ളത് എല്ലാമറിയാം.
17പക്ഷേ ഇയ്യോബേ, നിനക്ക് ഇക്കാര്യങ്ങളൊ
ന്നുമറികയില്ല. തെക്കുനിന്നുള്ള ചുടുകാറ്റടിക്കു
മ്പോൾ നീ വിയർക്കുന്നതും നിൻെറ വസ്ത്ര
ങ്ങൾ നിൻെറദേഹത്ത് ഒട്ടിപ്പിടിക്കുന്നതും
എല്ലാം ശാന്തവും നിശ്ചലവുമാകുന്നതും
മാത്രമാണ് നീ ആകെ അറിയുന്നത്.
18ഇയ്യോബേ, ആകാശം നിവർത്താനും വെങ്ക
ലം പോലെ അതിനെ മിനുക്കാനും നിനക്കു
ദൈവത്തെ സഹായിക്കാനാകുമോ?
19ഞങ്ങൾ ദൈവത്തോടെന്തു പറയണമെന്ന്
ഇയ്യോബേ, നീ ഞങ്ങൾക്കു പറഞ്ഞു തരിക!
ഞങ്ങൾക്ക് മതിയായത്ര അറിവില്ലാത്തതിനാൽ
എന്തു പറയണമെന്നു ഞങ്ങൾക്കു ചിന്തിക്കാ
നാകുന്നില്ല.
20എനിക്കവനോടു സംസാരിക്കാനുണ്ടെന്ന്
ഞാൻ ദൈവത്തോടു പറകയില്ല. അത് വിനാ
ശം ആവശ്യപ്പെടുമ്പോലെയാണ്.
21മനുഷ്യന് സൂര്യനെ നോക്കാനാകില്ല. കാറ്റ
ടിച്ച് മേഘങ്ങളെല്ലാം നീങ്ങിയപ്പോൾ അത്
ആകാശത്ത് പ്രകാശമാനമായി ജ്വലിക്കുക
യാണ്.
22ദൈവവും അങ്ങനെയാണ്! ദൈവത്തിൻെറ
സുവർണ്ണപ്രഭാവം വിശുദ്ധപർവ്വതത്തിൽനി
ന്നും തിളങ്ങുന്നു. ദൈവത്തിനുചുറ്റും ഒരു തീ
ക്ഷ്ണപ്രകാശം ഉണ്ട്.
23സർവ്വശക്തനായ ദൈവം മഹാനാണ്! ദൈ
വത്തെ മനസ്സിലാക്കാൻ നമുക്കാവില്ല! ദൈവം
അതിശക്തനാണ്, പക്ഷേ അവൻ നമ്മോടു
നന്മയും നീതിയും കാട്ടുന്നു. നമ്മെ പീഡിപ്പി
ക്കാനവനാഗ്രഹമില്ല!
24അതിനാലാണ് ജനം ദൈവത്തെ ആദരിക്കു
ന്നത്. പക്ഷേ തങ്ങളാണു വിവേകികളെന്നു
കരുതുന്ന അഹങ്കാരികളെ ദൈവം വകവയ്ക്കു
ന്നില്ല."

### ദൈവം ഇയ്യോബിനോടു സംസാരിക്കുന്നു

38 അനന്തരം ഒരു കൊടുങ്കാറ്റിൽനിന്നും യ
ഹോവ ഇയ്യോബിനോടു സംസാരിച്ചു.
ദൈവം ചോദിച്ചു:

2വ്യർത്ഥകാര്യങ്ങൾ വിളിച്ചുപറയുന്ന ഈ അറിവില്ലാത്ത വ്യക്തി ആരാണ്?”

3ഇയ്യോബേ, അരമുറുക്കി നിൽക്കൂ. എന്നിട്ട് ഞാൻ നിന്നോടു ചോദിക്കാൻ പോകുന്ന ചോദ്യങ്ങൾക്ക് ഉത്തരം നൽകാൻ തയ്യാറാകൂ.

4ഞാൻ ഭൂമിയെ സൃഷ്ടിച്ചപ്പോൾ നീ എവിടെയായിരുന്നു? നീ അത്ര സമർത്ഥനെങ്കിൽ എനിക്കു മറുപടി തരൂ.

5നിനക്കു വിവേകമുണ്ടെങ്കിൽ, ഈ ലോകത്തിന് ഇത്രവലിപ്പം വേണമെന്ന് ആരു നിശ്ചയിച്ചു? അളവുരേഖകൊണ്ട് ലോകത്തെ അളന്നതാരാണ്?

6ഭൂമിയുടെ അടിത്തറ എന്തിലാണ്? ആദ്യത്തെ കല്ലിനെ അതിന്റെ സ്ഥാനത്തിട്ടത് ആര്?

7അതു ചെയ്തപ്പോൾ പ്രഭാതനക്ഷത്രങ്ങൾ ഒന്നിച്ചുപാടുകയും ദൂതന്മാർ ആഹ്ലാദത്താൽ വിളിച്ചുകൂവുകയും ചെയ്തല്ലോ!

8ഇയ്യോബേ, ഭൂഗർഭത്തിൽനിന്നും ഒഴുകിയെത്തിയ സമുദ്രത്തെ വാതിലുകൾ അടച്ച് തടഞ്ഞു നിർത്തിയതാരാണ്?

9ആ സമയത്ത് ഞാനതിനെ മേഘങ്ങൾ കൊണ്ടുമൂടുകയും ഇരുട്ടിൽ പൊതിഞ്ഞുകെട്ടുകയും ചെയ്തു.

10സമുദ്രത്തിനു ഞാൻ പരിധി കല്പിക്കുകയും പൂട്ടിയ കവാടങ്ങൾക്കു പിന്നിൽ അതിനെ നിർത്തുകയും ചെയ്തു.

11സമുദ്രത്തോടു ഞാൻ പറഞ്ഞു, ‘നിനക്കിതു വരെ വരാം, ഇപ്പുറത്തേക്ക് വരരുത്. നിന്റെ മദിക്കുന്ന തിരകൾ ഇവിടെ നിൽക്കണം.’

12ഇയ്യോബേ, നിന്റെ ജീവിതത്തിലെന്നെങ്കിലും പ്രഭാതത്തോട് ആരംഭിക്കാനും പകലിനോടു തുടങ്ങാനും കല്പിച്ചിട്ടുണ്ടോ?

13ഇയ്യോബേ, നീയെന്നെങ്കിലും ഭൂമിയെ പിടികൂടാനും ദുഷ്ടന്മാരെ അവരുടെ ഒളിസങ്കേതങ്ങളിൽ ചെന്നു വിറപ്പിക്കാനും പ്രഭാതകിരണങ്ങളോടു ആവശ്യപ്പെട്ടിട്ടുണ്ടോ?

14കുന്നുകളെയും താഴ്വരകളെയും പുലർകാലവെളിച്ചം സുവ്യക്തമാക്കുന്നു. പകൽവെളിച്ചം ഭൂമിയിലെത്തുമ്പോൾ ആ സ്ഥലങ്ങളുടെ രൂപങ്ങൾ ഒരു കുപ്പായത്തിലെ മടക്കുകൾ പോലെ തെളിഞ്ഞുകാണാം. മുദ്രപതിച്ച കളിമൺകൂനപോലെ ആ സ്ഥലങ്ങൾ രൂപപ്പെടും.

15ദുഷ്ടർ പകൽവെളിച്ചം ഇഷ്ടപ്പെടുന്നില്ല. അതു തിളങ്ങി പ്രകാശിക്കുമ്പോൾ അവർക്ക് ദുഷ്ടത ചെയ്യാനാവില്ലല്ലോ.

16ഇയ്യോബേ, സമുദ്രം ആരംഭിക്കുന്ന ആഴങ്ങളിൽ നീ പോയിട്ടുണ്ടോ? സമുദ്രത്തിന്റെ അടിത്തട്ടിലൂടെ നീ എന്നെങ്കിലും നടന്നിട്ടുണ്ടോ?

17ഇയ്യോബേ, മരിച്ചവരുടെ ലോകത്തേക്കുള്ള കവാടങ്ങൾ നീ എന്നെങ്കിലും കണ്ടിട്ടുണ്ടോ? നരകത്തിന്റെ കവാടങ്ങൾ നീ എന്നെങ്കിലും കണ്ടിട്ടുണ്ടോ?

18ഇയ്യോബേ, ഈ ഭൂമി എത്ര മാത്രം വലുതാണെന്ന് നിനക്കു മനസ്സിലായിട്ടുണ്ടോ? നിനക്കിതെല്ലാമറിയാമെങ്കിൽ എന്നോടു പറയൂ.

19ഇയ്യോബേ, പ്രകാശം എവിടെ നിന്നാണു വരുന്നത്? ഇരുട്ടെവിടെ നിന്നാണു വരുന്നത്?

20ഇയ്യോബേ, ഇരുട്ടിനെയും പ്രകാശത്തെയും അവയുടെ ഉറവിടങ്ങളിലേക്കു കൊണ്ടുപോകാൻ നിനക്കാകുമോ? അവിടേക്കുള്ള വഴി നിനക്കറിയുമോ?

21ഇയ്യോബേ, തീർച്ചയായും നിനക്കറിയാം. നീ വളരെ വൃദ്ധനും ജ്ഞാനിയുമാകുന്നു. ഞാൻ അതൊക്കെ സൃഷ്ടിച്ചപ്പോൾ നീ ജീവിച്ചിരുന്നു. ശരിയല്ലേ?

22ഇയ്യോബേ, മഞ്ഞും ആലിപ്പഴങ്ങളും സൂക്ഷിച്ചുവച്ചിരിക്കുന്ന കലവറയിലേക്കു നീ ഒരിക്കലെങ്കിലും പോയിട്ടുണ്ടോ?

23ദുരിതകാലത്തേക്കും യുദ്ധത്തിന്റെയും പോരാട്ടത്തിന്റെയും നാളുകളിലേക്കുമായാണ് അവ ഞാൻ സൂക്ഷിച്ചുവച്ചിരിക്കുന്നത്.

24ഇയ്യോബേ, സൂര്യൻ ഉയർന്നുവരുന്ന സ്ഥലത്തേക്കു, ഭൂമിക്കുമേൽ കിഴക്കൻ കാറ്റു വീശുന്നിടത്തേക്കു, നീ എന്നെങ്കിലും പോയിട്ടുണ്ടോ?

25ഇയ്യോബേ, ആകാശത്ത് പെരുമഴയ്ക്കായുള്ള കുഴികൾ കുഴിച്ചുവച്ചതാരാണ്? ഇടിമിന്നലിനു വഴിയൊരുക്കിയതാരാണ്.

26ഇയ്യോബേ, മനുഷ്യവാസമില്ലാത്ത സ്ഥലങ്ങളിൽപോലും മഴ പെയ്യിക്കുന്നതാരാണ്?

27ആ ശൂന്യപ്രദേശത്ത് ആ മഴ ധാരാളം വെള്ളം കൊടുക്കുകയും പുല്ലു വളരാൻ തുടങ്ങുകയും ചെയ്യും.

28ഇയ്യോബേ, മഴയ്ക്കു പിതാവുണ്ടോ? മഞ്ഞുതുള്ളി ആരാണുണ്ടാക്കുന്നത്?

29മഞ്ഞുകട്ടയ്ക്കു അമ്മയുണ്ടോ ഇയ്യോബേ? ആലിപ്പഴത്തിന് ജന്മമേകുന്നതാര്?

30വെള്ളം പാറപോലെ ഉറയ്ക്കുന്നു. സമുദ്രം പോലും തണുത്തുറയുന്നു.

31ഇയ്യോബേ, ഫിലെയാദുകളെ ബന്ധിക്കാൻ നിനക്കാകുമോ? ഒറിയോണിന്റെ അരപ്പട്ട നിനക്കഴിക്കാനാകുമോ?

32ഇയ്യോബേ, നക്ഷത്രജാലങ്ങളെ യഥാസമയത്തു പുറത്തു കൊണ്ടുവരാൻ നിനക്കാകുമോ? കരടിയെയും അതിന്റെ കുട്ടികളെയും നിനക്ക് ഒരുമിച്ചു നയിച്ചുകൊണ്ടുവരാമോ?

33ഇയ്യോബേ, ആകാശത്തെ നിയന്ത്രിക്കുന്ന നിയമങ്ങൾ നിനക്കറിയാമോ? അവയെ ഭൂമിക്കു മേലുള്ള നിയമങ്ങളാക്കാൻ നിനക്കാകുമോ?

34ഇയ്യോബേ, മേഘങ്ങളോടു ഗർജ്ജിക്കാൻ നിനക്കാകുമോ? നിന്നെ മഴ കൊണ്ടു മൂടാൻ അവയോടു കല്പിക്കാൻ നിനക്കാകുമോ?

35“ഇടിമിന്നലിനു കല്പന നൽകാൻ നിനക്കു കഴിയുമോ?‘ ഞങ്ങളിവിടുണ്ട് അങ്ങയ്ക്കെന്താണുവേണ്ടത് പ്രഭോ?’ എന്ന് അവ നിന്നോടാരായുമോ? നീ ഉദ്ദേശിക്കുന്നിടത്തേക്ക് അവ പോകുമോ?

36ഇയ്യോബേ ആരാണു മനുഷ്യനെ ജ്ഞാനിയാക്കുന്നത്? ആരാണവന്റെ ഉള്ളിൽ ജ്ഞാനം നിറയ്ക്കുന്നത്?

37ഇയ്യോബേ, മേഘങ്ങളെ എണ്ണാനും മാത്രം ജ്ഞാനമാർക്കാണുള്ളത്? മഴ പെയ്യിക്കാൻ അവയെ ചെരിക്കുന്നതാർ?

38അങ്ങനെ പൊടി, ചെളിയായിത്തീരുകയും ചെളി കട്ടയാകുകയും ചെയ്യുന്നു.

39ഇയ്യോബേ, സിംഹങ്ങൾക്കു ഭക്ഷണം നിനക്ക് കണ്ടെത്താനാകുമോ? അവയുടെ വിശക്കുന്ന കുഞ്ഞുങ്ങൾക്ക് തീറ്റകൊടുക്കാൻ നിനക്കാകുമോ?

40“ആ സിംഹങ്ങൾ തങ്ങളുടെ ഗുഹകൾക്കു മുമ്പിൽ ഇരയെ ആക്രമിക്കാൻ തയ്യാറായി പതുങ്ങിക്കിടക്കുകയാണ്.

41ഇയ്യോബേ, കടൽക്കാക്കകളുടെ കുട്ടികൾ ദൈവത്തോടു നിലവിളിക്കുമ്പോഴും ഭക്ഷണമില്ലാതെ അലയുമ്പോഴും ആരാണവയ്ക്കു ഭക്ഷണം നൽകുന്നത്?

39 “ഇയ്യോബേ, മലയാടുകൾ ജനിച്ചതെപ്പോഴെന്നു നിനക്കറിയുമോ? പ്രസവി

ക്കുന്ന സമയത്ത് തള്ളമാനെ നിനക്കു നോക്കി
സംരക്ഷിക്കാമോ?
**2**ഇയ്യോബേ, മലയാടുകളും മാനുകളും കു
ഞ്ഞിനെ എത്രനാൾ ഗർഭത്തിൽ പേറണമെന്ന്
നിനക്കറിയാമോ? അവയ്ക്കു പ്രസവിക്കാനുള്ള
സമയമെപ്പോഴാണെന്ന് നിനക്കറിയുമോ?
**3**ആ മൃഗങ്ങൾ നിലത്തുകിടന്ന് പേറ്റുനോ
വെടുത്താണ് കുഞ്ഞുങ്ങൾക്കു ജന്മമേകുന്നത്.
**4**ആ കുഞ്ഞുമൃഗങ്ങൾ വയലുകളിൽ വളർന്നു
വലുതാകുന്നു. പിന്നെ അമ്മയെ വിട്ടുപോകു
ന്ന അവ ഒരിക്കലും തിരികെ വരുന്നതേയില്ല.
**5**ഇയ്യോബേ, കാട്ടുകഴുതകളെ സ്വതന്ത്രരാ
ക്കിയതാര്? ആരാണവയുടെ കയറുകളഴിച്ചുവി
ട്ടത്?
**6**കാട്ടുകഴുതയ്ക്കു മരുഭൂമി ഞാൻ വസതിയാ
യി നൽകി. അവയ്ക്കുപാർപ്പിടമായി ഉപ്പുഭൂമി
യും ഞാൻ നൽകി.
**7**ശബ്ദമുഖരിതമായ പട്ടണങ്ങളെ കാട്ടുകഴു
തകൾ പരിഹസിക്കുന്നു. ആർക്കും അവയെ
നിയന്ത്രിക്കാനാവില്ല.
**8**കാട്ടുകഴുതകൾ മലകളിൽ വസിക്കുന്നു. അ
താണവരുടെ മേച്ചിൽസ്ഥലം. അവിടെയാണവ
ആഹാരം തേടുന്നത്.
**9**ഇയ്യോബേ, കാട്ടുകാള നിന്നെ സേവിക്കാൻ
വരുമോ? നിന്റെ തൊഴുത്തിൽ അതു രാത്രി
കഴിച്ചുകൂട്ടുമോ?
**10**ഇയ്യോബേ, നിന്റെവയലുകൾ ഉഴുന്നതി
ന് അവന്റെമേൽ കയറിടാൻ കാട്ടുകാള നിന്നെ
അനുവദിക്കുമോ?
**11**കാട്ടുകാള അതിശക്തനാണ്! എന്നാൽ
നിന്റെ ജോലികൾ അവനെ വിശ്വസ്തമായി
ട്ടേല്പിക്കാമോ? **12**ധാന്യം കൊയ്തെടുത്ത്
നിന്റെ മെതിക്കളത്തിൽ കൊണ്ടുവരാൻ നിന
ക്കവനെ വിശ്വസിക്കാമോ?
**13**ഒട്ടകപ്പക്ഷി ആവേശംകൊണ്ട് ചിറകടിക്കു
ന്നു. എന്നാൽ ഒട്ടകപ്പക്ഷിക്കു പറക്കാനാവില്ല.
അവയുടെ ചിറകുകളും തൂവലുകളും കൊക്കി
ന്റേതല്ല.
**14**ഒട്ടകപ്പക്ഷി മണലിൽ മുട്ടയിടുകയും മണ്ണി
ൽനിന്ന് അവയ്ക്കു ചൂടുകിട്ടുകയും ചെയ്യുന്നു.
**15**മുട്ടയ്ക്കുമേലേകൂടി ആരെങ്കിലും നടന്നേ
ക്കാമെന്നും കാട്ടുമൃഗങ്ങൾ അവ പൊട്ടിച്ചേക്കാ
മെന്നും ഒട്ടകപ്പക്ഷി ഓർക്കുന്നില്ല.
**16**ഒട്ടകപ്പക്ഷി തന്റെ കുഞ്ഞുങ്ങളെ ഉപേക്ഷി
ക്കുന്നു. അവ തന്റേതല്ല എന്നപോലെ അവൾ
അവയോടു പെരുമാറുന്നു. തന്റെ കുഞ്ഞുങ്ങൾ
ചത്താൽ, തന്റെ പ്രവൃത്തികൾ വെറുതെയായ
ല്ലോ എന്നോർത്ത് അവ വിഷമിക്കാറില്ല.
**17**എന്തുകൊണ്ടെന്നാൽ ഒട്ടകപ്പക്ഷിക്ക് ഞാൻ
ജ്ഞാനം നൽകിയിട്ടില്ല. ഒട്ടകപ്പക്ഷി വിഡ്ഢി
യാണ്. ഞാനവളെ അങ്ങനെയാണു സൃഷ്ടിച്ചി
രിക്കുന്നത്.
**18**പക്ഷേ ഓടുമ്പോൾ ഒട്ടകപ്പക്ഷി കുതിരയെ
യും കുതിരക്കാരനെയും പരിഹസിക്കുന്നു. കാര
ണം ഏതു കുതിരയെക്കാളും വേഗത്തിലോടാൻ
അവൾക്കു കഴിയും.
**19**ഇയ്യോബേ, കുതിരയ്ക്ക് അതിന്റെ കരുത്തു
നൽകിയതു നീയാണോ? അവന്റെ കഴുത്തിൽ
കുഞ്ചിരോമം നൽകിയതു നീയാണോ?
**20**കുതിരയെ വെട്ടുക്കിളിയെപ്പോലെ ചാടാറാ
ക്കിയതു നീയാണോ? കുതിര ഉച്ചത്തിൽ മുക്രയി
ടുകയും അത് മനുഷ്യരെ ഭയപ്പെടുത്തുകയും
ചെയ്യുന്നു.
**21**കുതിര അതിന്റെ കരുത്തിൽ തൃപ്തനാണ്.
അവൻ മണ്ണിൽ ചുരമാന്തുകയും യുദ്ധരംഗത്തേ
ക്കു പാഞ്ഞുപോവുകയും ചെയ്യുന്നു.
**22**ഭീതിയെ കുതിര പരിഹസിക്കുന്നു. അവനു
ഭയമില്ല! യുദ്ധത്തിൽനിന്ന് അവൻ പിന്തിരി
ഞ്ഞോടുകയുമില്ല!
**23**കുതിരയുടെ പുറത്ത് പോരാളിയുടെ ആവ
നാഴിയുടെ കിലുക്കം. അവന്റെമേലിരിക്കുന്ന
വന്റെ കുന്തവും ആയുധങ്ങളും വെയിലിൽ
തിളങ്ങുന്നു.
**24**കുതിരയ്ക്ക് വലിയ ആവേശമാണ്! അവൻ
നിലത്തുകൂടി പായുന്നു. കാഹളംവിളി കേട്ടാൽ
അവന് അടങ്ങി നിൽക്കാനാവില്ല.
**25**കാഹളംവിളി കേൾക്കുമ്പോൾ കുതിര ‘ഹാ,
ഹാ’ എന്ന് ആക്രോശിക്കുന്നു! ദൂരെനിന്നു തന്നെ
അവൻ യുദ്ധത്തിന്റെ മണം പിടിക്കുന്നു. സേ
നാനായകന്മാർ കല്പനകൾ മുഴക്കുന്നതും യുദ്ധ
ക്കളത്തിലെ മറ്റു ശബ്ദങ്ങളും അവൻ കേൾ
ക്കുന്നു.
**26**ഇയ്യോബേ, ചിറകുവിരിച്ചു തെക്കോട്ടു പറ
ക്കാൻ പരുന്തിനെപഠിപ്പിച്ചത് നീയാണോ?
**27**ആകാശത്ത് ഉയർന്നു പറക്കാൻ കഴുകനോ
ടാവശ്യപ്പെട്ടത് നീയാണോ ഇയ്യോബേ? പർവ്വ
തങ്ങൾക്കുമുകളിൽ കൂടുകൂട്ടാൻ അവയെ പഠി
പ്പിച്ചത് നീയാണോ?
**28**കഴുകൻ പാറക്കെട്ടിന്റെ മുകളിൽ വസിക്കു
ന്നു. പാറകളാണവയുടെ കോട്ട.
**29**തന്റെ കോട്ടയിലിരുന്ന് കഴുകൻ ഇരയെ
നിരീക്ഷിക്കുന്നു. വളരെ ദൂരെനിന്നുതന്നെ കഴു
കനു തന്റെ ഇരയെക്കാണാം.
**30**ശവങ്ങളുള്ളിടത്ത് കഴുകന്മാർ ഒത്തുകൂടും.
കഴുകന്റെ കുഞ്ഞുങ്ങൾ ചോരകുടിക്കും.”

**40** യഹോവ ഇയ്യോബിനോടു പറഞ്ഞു:
**2**“ഇയ്യോബേ, സർവ്വശക്തനായ ദൈവ
ത്തോടു നീ തർക്കിച്ചു. നീയെന്നെ തെറ്റുകാര
നെന്നു വിധിച്ചു. ഇനി, നീയാണു തെറ്റുകാര
നെന്നു നിനക്കു സമ്മതിക്കാമോ? നീയെനിക്കു
മറുപടി തരിക!”
**3**അപ്പോൾ ഇയ്യോബ് ദൈവത്തോടു മറുപടി
പറഞ്ഞു,
**4**“നിന്നോടു സംസാരിക്കാൻ ഞാൻ നിസ്സാ
രൻ! ഞാൻ നിന്നോടെന്തു പറയാൻ? നിനക്കു
മറുപടി നൽകാൻ എനിക്കാവില്ല! ഞാനെന്റെ
വായ് പൊത്താം.
**5**ഒരുതവണ ഞാൻ സംസാരിച്ചു. പക്ഷേ ഇനി
ഞാൻ സംസാരിക്കയില്ല. രണ്ടുതവണ ഞാൻ
സംസാരിച്ചു. പക്ഷേ ഇനിയൊരിക്കൽക്കൂടി
ഞാൻ മിണ്ടുകയില്ല.”
**6**അപ്പോൾ യഹോവ കൊടുങ്കാറ്റിൽനിന്ന്
ഇയ്യോബിനോടു വീണ്ടും സംസാരിച്ചു.
യഹോവ പറഞ്ഞു:
**7**“ഇയ്യോബേ, ഇയ്യോബേ, അരമുറുക്കി
എന്റെ ചോദ്യങ്ങൾക്കുത്തരം തരാൻ തയ്യാ
റാകൂ.
**8**“ഇയ്യോബേ, ഞാൻ നീതിമാനല്ലെന്നു നീ
കരുതുന്നുണ്ടോ? നിന്നെത്തന്നെ നിരപരാധി
യായി നീതീകരിക്കുന്നതിനാൽ ഞാൻ തെറ്റു
കാരനാണെന്നു നീ പറയുന്നു.
**9**ഇയ്യോബേ, നിന്റെ കൈകൾ ദൈവത്തി
ന്റെ കൈകൾപോലെ ശക്തമാണോ? ഇടിമുഴ
ക്കംപോലെ മുഴങ്ങുന്ന ദൈവത്തിന്റെശബ്ദം
പോലെയാണോ നിന്റെ ശബ്ദം?
**10**നീ ദൈവത്തെപ്പോലെയാണെങ്കിൽ നിന
ക്ക് അഭിമാനിക്കുകയും സ്വയം മഹത്വപ്പെടുത്തു

കയുമാകാം. നീ ദൈവത്തെപ്പോലെയെങ്കിൽ
മഹിമയും പ്രതാപവും നിനക്കു വസ്ത്രംപോ
ലെ ധരിക്കാം.
11നീ ദൈവത്തെപ്പോലെയെങ്കിൽ അഹങ്കാരി
കൾക്കുമേൽ കോപിക്കാനും അവരെ ശിക്ഷിക്കാ
നും വിനയവാന്മാരാക്കാനും നിനക്കാവും.
12അതെ, ഇയ്യോബേ! ആ അഹങ്കാരികളെ
നോക്കി അവരെ വിനയവാന്മാരാക്കുക. ദുഷ്ട
രെ അവർ നിൽക്കുന്നിടത്തുതന്നെ തകർക്കുക.
13അഹങ്കാരികളെ മുഴുവൻ ഒരുമിച്ചു സംസ്ക
രിക്കുക. അവരുടെ മൃതദേഹങ്ങൾ പൊതിഞ്ഞ്
അവരുടെ കല്ലറകളിലടയ്ക്കുക.
14ഇയ്യോബേ, നിനക്കിങ്ങനെയൊക്കെ ചെയ്യാ
ൻകഴിഞ്ഞാൽ ഞാൻപോലും നിന്നെ വാഴ്ത്തും.
നിനക്കു നിന്റെ സ്വന്തം ശക്തികൊണ്ട് സ്വയം
രക്ഷിക്കാൻ പോന്നവനാണെന്നു ഞാൻ സമ്മ
തിക്കുകയും ചെയ്യും.
15ഇയ്യോബേ, ബെഹമോത്തിനെ നോക്കുക.
ബെഹമോത്തിനെയും നിന്നെയും സൃഷ്ടിച്ചതു
ഞാനാണ്. ബെഹമോത്ത് പശുവിനെപ്പോലെ
പുല്ലു തിന്നുന്നു.
16ബെഹമോത്തിന് കരുത്തുറ്റൊരു ശരീരമാ
ണുള്ളത്. അവന്റെ വയറ്റിലെ പേശികൾ
പ്രബലങ്ങളാണ്.
17ബെഹമോത്തിന്റെ വാൽ ദേവദാരുമരം
പോലെ ബലമുള്ളതായിരിക്കുന്നു. അവന്റെ
കാലുകളിലെ പേശികളും ശക്തമാണ്.
18ബെഹമോത്തിന്റെ അസ്ഥികൾ ഓടുപോ
ലെ ബലമുള്ളത്. അവന്റെ കാലുകൾ ഇരുമ്പു
കമ്പികൾ പോലെ.
19ഞാൻ സൃഷ്ടിച്ച ഏറ്റവും അത്ഭുതകരമായ
മൃഗമാണു ബെഹമോത്ത്. എന്നാൽ എനിക്ക
വനെ തോല്പിക്കാം.
20കാട്ടുമൃഗങ്ങൾ കളിയ്ക്കുന്ന കുന്നുകളിൽ
വളരുന്ന പുല്ലുകളാണ് ബെഹമോത്ത് തിന്നു
ന്നത്.
21താമരച്ചെടിയുടെ കീഴെയാണു ബെഹമോ
ത്ത് കിടക്കുന്നത്. ചതുപ്പിലെ ഞാങ്ങണച്ചെടി
കൾക്കിടയിൽ അവൻ ഒളിക്കുന്നു.
22താമരച്ചെടികൾ അവനെ തങ്ങളുടെ തണ
ലിൽ ഒളിപ്പിക്കുന്നു. നദീതീരത്തു വളരുന്ന നീർ
മരുതിന്റെ തണലിൽ അവൻ വസിക്കുന്നു.
23നദി കരകവിഞ്ഞൊഴുകിവന്നാലും അവൻ
ഓടിപ്പോകയില്ല. യോർദ്ദാൻനദി തന്റെ മുഖ
ത്തേക്ക് ആഞ്ഞുപതിച്ചാലും അവൻ ഭയക്കയി
ല്ല!
24അവന്റെ കണ്ണുവെട്ടിച്ച് ആർക്കും അവനെ
കെണിവച്ചു പിടിക്കാനാവില്ല.
41 “ഇയ്യോബേ, നിനക്ക് ലിവ്യാഥാനെ മീൻ
ചൂണ്ട കൊണ്ടു പിടിക്കാമോ? അവന്റെ
നാവ് കയറുകൊണ്ടു കെട്ടാൻ നിനക്കാകുമോ?
2ഇയ്യോബേ, ലിവ്യാഥാന്റെ മൂക്കിലൂടെ ഒരു
കയറിടാൻ നിനക്കാകുമോ? അല്ലെങ്കിൽ അവ
ന്റെ താടിയെല്ലിലൂടെ ഒരു ചൂണ്ട കടത്താമോ?
3ഇയ്യോബേ, ലിവ്യാഥാൻ തന്നെ സ്വതന്ത്ര
നാക്കാൻ നിന്നോടു യാചിക്കുമോ? അവൻ നി
ന്നോടു മൃദുവാക്കുകൾ കൊണ്ടു സംസാരിക്കു
മോ?
4ഇയ്യോബേ, അവൻ എന്നെന്നേക്കും നിന്റെ
സേവകനായിരിക്കൊള്ളാമെന്ന് വാഗ്ദാനം ചെ
യ്യുകയും നിന്നോടൊരു കരാറുണ്ടാക്കുകയും
ചെയ്യുമോ?
5ഒരു പക്ഷിയുമായെന്നപോലെ ലിവ്യാഥാ
നോടു കളിക്കാമോ നിനക്ക്? നിന്റെ ദാസിപ്പെ
ൺകുട്ടികൾക്കു കളിക്കത്തക്കവിധത്തിൽ അവ
ന്റെമേൽ കയറിടാൻ നിനക്കു കഴിയുമോ?
6ഇയ്യോബേ, മുക്കുവന്മാർ ലിവ്യാഥാനെ നി
ന്നിൽനിന്നും വാങ്ങുമോ? അവരവനെ തുണ്ടം
തുണ്ടമാക്കി കച്ചവടക്കാർക്കു വിൽക്കുമോ?
7ഇയ്യോബേ, ലിവ്യാഥാന്റെ തലയ്ക്കുള്ളി
ലേക്കോ തൊലിയിലോ കുന്തങ്ങളെറിയുവാൻ
നിനക്കു കഴിയുമോ?
8ഇയ്യോബേ, നീ എന്നെങ്കിലും ലിവ്യാഥാ
ന്റെമേൽ കൈവെച്ചിട്ടുണ്ടെങ്കിൽ ഇനിയൊരി
ക്കലും നീ വീണ്ടും അതുചെയ്യില്ല! അതെന്തൊരു
യുദ്ധമായിരിക്കുമെന്നാലോചിക്കൂ!
9നിനക്കു ലിവ്യാഥാനെ തോല്പിക്കാനാകുമെ
ന്നാണു നീ കരുതുന്നതെങ്കിൽ നിനക്കുതെറ്റി!
അതിൽ ഒരു പ്രതീക്ഷയും വേണ്ട! അവനെ
ഒന്നു നോക്കുന്നതുപോലും നിന്നെ ഭയപ്പെ
ടുത്തും!
10അവനെ ഉണർത്താനോ ദേഷ്യപ്പെടുത്താ
നോ ആർക്കും ധൈര്യമുണ്ടാകില്ല. എനിക്കുനേ
രെ നിൽക്കാനും ഒരുത്തനും കഴിയില്ല!
11എനിക്ക് ആരോടും ഒരു കടപ്പാടുമില്ല. സ്വർ
ഗ്ഗത്തിനു കീഴിലുള്ളതെല്ലാം എന്റേതാകുന്നു.
12ഇയ്യോബേ, ലിവ്യാഥാന്റെ കാലുകൾ, അ
വന്റെകരുത്ത്, സുന്ദരരൂപം എന്നിവയെപ്പറ്റി
യൊക്കെ ഞാൻ നിന്നോടു പറയാം.
13അവന്റെ തൊലിതുളയ്ക്കാൻ ആർക്കുമാ
വില്ല. അവന്റെ തൊലി പരിചപോലെയാണ്.
14ആർക്കും ലിവ്യാഥാന്റെ വായ ബലമുപ
യോഗിച്ചു തുറക്കാനാവില്ല. അവന്റെ വായി
ലെ പല്ലുകൾ മനുഷ്യരെ ഭയപ്പെടുത്തും.
15അവന്റെ പുറത്ത് ബാഹ്യാവരണങ്ങളുടെ
ഒരുനിര ഒന്നിച്ചുചേർത്ത് മുദ്രവച്ചിരിക്കുന്നു.
16വായു കടക്കാത്തവിധം പരസ്പരം ചേർക്ക
പ്പെട്ടവയാണ് ബാഹ്യാവരണങ്ങൾ.

17ബാഹ്യാവരണങ്ങൾ പറിച്ചു മാറ്റാൻ കഴി
യാത്തതുപോലെ പരസ്പരം ചേർത്തവയാണ്.
18ഇടിമിന്നലുപോലെയാണ് ലിവ്യാഥാൻ തു
മ്മുന്നത്. അവന്റെ കണ്ണുകൾ ഉദയപ്രകാശം
പോലെ തിളങ്ങുന്നു.
19അവന്റെ വായിൽനിന്നും കത്തുന്ന പന്ത
ങ്ങൾവരുന്നു. തീപ്പൊരികൾ ചിതറുന്നു.
20തിളയ്ക്കുന്ന കലത്തിനടിയിൽ എരിയുന്ന
ഈറയിൽ നിന്നെന്നപോലെ ലിവ്യാഥാന്റെ
മൂക്കിൽനിന്നും പുക വമിക്കുന്നു.
21ലിവ്യാഥാന്റെ നിശ്വാസം കൽക്കരിയെ ക
ത്തിക്കുകയും അവന്റെ വായിൽനിന്നും
തീപ്പൊരി ചിതറിക്കുകയും ചെയ്യുന്നു.
22“ലിവ്യാഥാന്റെ കഴുത്ത് വളരെ കരുത്തുള്ള
താകുന്നു. ആളുകൾ അവനെപ്പേടിച്ച് ഓടിക്ക
ളയുന്നു.
23അവന്റെ തൊലിയിൽ മൃദുവായൊരു പു
ള്ളിപോലുമില്ല. ഇരുമ്പുപോലെ കടുത്തതാ
ണത്
24പാറപോലെയുള്ള ഹൃദയമാണ് ലിവ്യാഥാ
ന്റേത്. അവനു പേടിയില്ല. തിരികല്ലിന്റെ
താഴത്തെ കല്ലുപോലെ കടുപ്പമുള്ളതാണത്.
25അവൻ എണീക്കുമ്പോൾ കരുത്തന്മാർ ഭയ
ക്കുന്നു. ലിവ്യാഥാൻ തന്റെ വാലിളക്കുമ്പോൾ
അവർ ഓടിക്കളയുന്നു.
26വാളും കുന്തവും ശൂലവുമൊക്കെ അവന്റെ
ദേഹത്തു തട്ടിയാൽ അതു തെറിച്ചുപോരുകയേ
യുള്ളൂ. ആ ആയുധങ്ങൾക്ക് അവനെ മുറിവേ
ല്പിക്കാനേ കഴിയില്ല!

27ഇരുമ്പിനെ അവൻ കച്ചിത്തുരുമ്പുപോലെ
തകർക്കുന്നു. ഓട് അവൻ ദ്രവിച്ച തടിയെന്ന
പോലെയും തകർക്കുന്നു.
28അമ്പുകൾ ലിവ്യാഥാനെ ഓടിയ്ക്കുന്നില്ല.
കല്ലുകളാകട്ടെ ഉണങ്ങിയ കച്ചിപോലെ അവ
ന്റെ ദേഹത്തു തട്ടി തിരിയ്ക്കുന്നു.
29ഒരു തടിഗദ ദേഹത്തു കൊള്ളുന്നത് അവനു
പുല്ല് ദേഹത്തു കൊള്ളുമ്പോലെയാണ്. മനു
ഷ്യർ അവന്റെ നേർക്കു കുന്തമെറിയുമ്പോൾ
അവൻ പരിഹസിക്കുന്നു.
30അവന്റെ ശരീരത്തിന്റെ അടിയിലെ
തൊലി മൂർച്ചയുള്ള ഓടുകഷണം പോലെയാ
ണ്. മെതിപ്പലകപോലെ അവൻ ചെളിയിലെ
മ്പാടും ചാലുകൾ ഉണ്ടാക്കുന്നു.
31കടൽവെള്ളത്തെ ലിവ്യാഥാൻ തിള യ്ക്കുന്ന
കലത്തിലെ വെള്ളംപോലെ ഇളക്കുന്നു. അവൻ
അതിനെ തിളയ്ക്കുന്ന എണ്ണക്കലംപോലെ കുമി
ളകളാക്കുന്നു.
32കടലിൽ ലിവ്യാഥാൻ നീന്തുമ്പോൾ അവ
ന്റെ പിന്നിൽ ഒരു പാത രൂപപ്പെടും അവന്റെ
പിന്നിൽ വെളുത്ത നുര പൊന്തും.
33ലിവ്യാഥാനെപ്പോലെ ഭൂമിയിൽ മറ്റൊരു
മൃഗമില്ല. അവൻ ഭയമില്ലാതെ സൃഷ്ടിക്കപ്പെട്ട
ഒരു മൃഗമാണ്.
34അഹങ്കാരികളായ മൃഗങ്ങളെ ലിവ്യാഥാൻ
നോക്കുന്നു. എല്ലാ കാട്ടുജന്തുക്കൾക്കും രാജാവാ
ണവൻ. യഹോവയായ ഞാനാണു ലിവ്യാഥാ
നെ സൃഷ്ടിച്ചത്."

## ഇയ്യോബ് യഹോവയ്ക്കു മറുപടി നൽകുന്നു

42 അനന്തരം ഇയ്യോബ് യഹോവയ്ക്കു മറു
പടിനൽകി. ഇയ്യോബു പറഞ്ഞു,
2"യഹോവേ, നിനക്കെല്ലാം ചെയ്യാനാകുമെ
ന്ന് എനിക്കറിയാം. നീയുണ്ടാക്കുന്ന പദ്ധതി
കളെ മാറ്റിമറിക്കാനോ തടയാനോ ആർക്കു
മാവില്ല.
3യഹോവേ, നീ ഇങ്ങനെ ചോദിച്ചു: 'ഈ
വിഡ്ഢിത്തങ്ങൾ പറയുന്ന മൂഢനാര്?'
യഹോവേ, എനിക്കു മനസ്സിലാകാത്ത കാര്യങ്ങ
ളെപ്പറ്റിയാണ് ഞാൻ പറഞ്ഞത്. എനിക്കു
മനസ്സിലാക്കാൻ വയ്യാത്തവിധം അത്ഭുതകര
മായ കാര്യങ്ങളെപ്പറ്റിയാണ് ഞാൻ സംസാരി
ച്ചത്.
4യഹോവേ, നീ എന്നോടു പറഞ്ഞു, 'ഇയ്യോ
ബേ, ശ്രദ്ധിക്കൂ, ഞാൻ പറയട്ടെ. ഞാൻ നിന്നോ
ടുചോദ്യങ്ങൾ ചോദിക്കും നീ ഉത്തരം പറയുക.'
5യഹോവേ, മുമ്പു ഞാൻ നിന്നെപ്പറ്റി കേട്ടി
ട്ടേയുള്ളൂ. എന്നാലിപ്പോൾ ഞാൻ നിന്നെ
എന്റെ സ്വന്തം കണ്ണുകൾകൊണ്ടു കണ്ടു.
6യഹോവേ, ഞാൻ എന്നെപ്പറ്റി ലജ്ജിക്കുന്നു.
യഹോവേ, ഞാൻ വളരെ വേദനിക്കുന്നു. പൊ
ടിയിലും ചാരത്തിലുമിരുന്ന് ഞാൻ വളരെ ഖേ
ദിക്കുന്നു. എന്റെ ഹൃദയത്തിലും ജീവിതത്തി
ലും മാറ്റംവരുത്താമെന്നു ഞാൻ വാഗ്ദാനം
ചെയ്യുന്നു."

## യഹോവ ഇയ്യോബിന്റെ ധനം തിരിച്ചു നൽകുന്നു

7ഇയ്യോബിനോടു സംസാരിച്ചതിനുശേഷം
യഹോവ തേമാന്യനായ എലീഫസിനോടു
സംസാരിച്ചു. യഹോവ എലീഫസിനോടു പറ
ഞ്ഞു, "നിന്നോടും നിന്റെ രണ്ടു കൂട്ടുകാരോടും
ഞാൻ കോപിച്ചിരിക്കുന്നു. എന്തുകൊണ്ടെ
ന്നാൽ എന്നെപ്പറ്റി നീ പറഞ്ഞതൊന്നും ശരി
യായകാര്യങ്ങളല്ല. പക്ഷേ ഇയ്യോബ് എന്റെ
ദാസനാണ്. ഇയ്യോബ് എന്നെപ്പറ്റി ശരിയാണു
പറഞ്ഞത്. 8അതിനാൽ എലീഫസേ ഇനി, ഏഴു
കാളകളെയും ഏഴ് ആണാടിനെയും സംഘടി
പ്പിക്കുക. അവയെ എന്റെ ദാസനായ ഇയ്യോ
ബിന്റെയടുത്തേക്കു കൊണ്ടുപോവുക. അവ
യെക്കൊന്ന് ഹോമയാഗമർപ്പിക്കുക. എന്റെ
ദാസനായ ഇയ്യോബ് നിനക്കുവേണ്ടി പ്രാർത്ഥി
ക്കുകയും ഞാൻ അതിനു ചെവികൊടുക്കുകയും
ചെയ്യും. അപ്പോൾ, നീ അർഹിക്കുന്ന ശിക്ഷ
ഞാൻ നിനക്കു നൽകിയെന്നുവരില്ല. നീ വെറു
മൊരു വിഡ്ഢിയായിപ്പോയതുകൊണ്ടാണ് നീ
ശിക്ഷിക്കപ്പെടുമായിരുന്നത്. എന്നെപ്പറ്റിയുള്ള
ശരിയായ കാര്യങ്ങളല്ല നീ പറഞ്ഞത്. പക്ഷേ
എന്റെ ദാസനായ ഇയ്യോബ് എന്നെപ്പറ്റി ശരി
യായതു പറഞ്ഞു."
9അതിനാൽ തേമാന്യനായ എലീഫസും ശൂ
ഹ്യനായ ബിൽദാദും നയമാത്യനായ സോഫ
രും യഹോവയെ അനുസരിച്ചു. അപ്പോൾ
യഹോവ ഇയ്യോബിന്റെ പ്രാർത്ഥനയ്ക്കു മറു
പടി നൽകി.
10ഇയ്യോബ് തന്റെ സുഹൃത്തുക്കൾക്കായി
പ്രാർത്ഥിച്ചു. ദൈവം ഇയ്യോബിനെ വീണ്ടും
വിജയിയാക്കി. ദൈവം ഇയ്യോബിന് മുമ്പുണ്ടാ
യിരുന്നതിന്റെ ഇരട്ടിനൽകി. 11ഇയ്യോബിന്റെ
സഹോദരീ സഹോദരന്മാരും സകല സുഹൃത്തു
ക്കളും അയാളുടെ വീട്ടിലെത്തി. അവരെല്ലാം
ഇയ്യോബിനോടൊപ്പം സദ്യഉണ്ടു. അവർ
ഇയ്യോബിനെ ആശ്വസിപ്പിച്ചു. ഇയ്യോബിന്
യഹോവ അത്രമാത്രം ദുരിതങ്ങൾ നൽകിയതി
ലവർ വ്യസനം പ്രകടിപ്പിച്ചു. ഓരോരുത്തരും
ഓരോ വെള്ളിക്കഷണവും സ്വർണ്ണമോതിരവും
ഇയ്യോബിനു നൽകി.
12ഇയ്യോബിന്റെ പിന്നീടുള്ള ജീവിതത്തെ
മുമ്പത്തെക്കാൾ യഹോവ അനുഗ്രഹിച്ചു.
14000 കുഞ്ഞാടുകൾ, 6000 ഒട്ടകങ്ങൾ, 2000
പശുക്കൾ, 1000 പെൺകഴുതകൾ എന്നിവ
അയാൾക്ക് ലഭിച്ചു. 13ഏഴു പുത്രന്മാരും മൂന്നുപു
ത്രിമാരും കൂടി അയാൾക്ക് ലഭിച്ചു. 14മൂത്ത
പുത്രിക്ക് യെമീമയെന്നും രണ്ടാമത്തെ പുത്രിക്ക്
കെസീയാ എന്നും മൂന്നാമത്തെപുത്രിക്ക് കേരെ
ൻഹപ്പൂക് എന്നും പേരിട്ടു. 15ഇയ്യോബിന്റെ
പുത്രിമാരായിരുന്നു ആ രാജ്യത്തെ ഏറ്റവും
സുന്ദരിമാർ. ഇയ്യോബ് തന്റെ പെൺമക്കൾക്കും
സ്വത്തിന്റെ വീതം നൽകി. അവരുടെ സഹോ
ദരന്മാർക്കും ഇയ്യോബിന്റെ സ്വത്തിന്റെ വീതം
കിട്ടി.
16അങ്ങനെ ഇയ്യോബ് നൂറ്റിനാല്പതു വർഷങ്ങ
ൾകൂടി ജീവിച്ചു. പുത്രന്മാരും അവരുടെ പുത്ര
ന്മാരും അവരുടെ പുത്രന്മാരും അവരുടെ പുത്ര
ന്മാരുമൊക്കെയൊത്ത് അയാൾ ജീവിച്ചു. 17അന
ന്തരം ഇയ്യോബ് മരിച്ചു. ഇയ്യോബ് ഒരു നല്ല
ജീവിതം നയിച്ചു. വയോവൃദ്ധനാകുംവരെ
അയാൾ ജീവിച്ചു.

# സങ്കീർത്തനങ്ങൾ

## പുസ്തകം 1

### സങ്കീർത്തനം 1

1ദുഷ്ടന്മാരുടെ ഉപദേശം അനുസരിക്കാതിരിക്കുകയും പാപികളെപ്പോലെ ജീവിക്കാതിരിക്കുകയും ദൈവത്തോട് അനാദരവു കാട്ടുന്നവരോടൊത്തിരിക്കാതിരിക്കുകയും ചെയ്യുന്നവൻ ഭാഗ്യവാൻ.
2നീതിമാനായവൻ യഹോവയുടെ നിയമങ്ങളെ സ്നേഹിക്കുന്നു. രാത്രിയും പകലും അവൻ അതെപ്പറ്റി ധ്യാനിക്കുന്നു.
3അതിനാലവൻ അരുവിയുടെ തീരത്തുനട്ട മരംപോലെ കരുത്തനാകുന്നു. യഥാകാലം ഫലം തരുന്നതും കൊഴിയാത്ത ഇലകളുമുള്ള ഒരു മരംപോലെയാണവൻ. അവന്റെ പ്രവൃത്തികളെല്ലാം വിജയകരമാകുന്നു.
4എന്നാൽ ദുഷ്ടന്മാർ അങ്ങനെയല്ല. കാറ്റു പറത്തിക്കൊണ്ടുപോകുന്ന പതിരുപോലെയാണവർ.
5ന്യായവിധി നടത്താൻ ശിഷ്ടന്മാർ ഒരുമിച്ചുകൂടുമ്പോൾ ദുഷ്ടന്മാർ തെറ്റുകാരെന്നു തെളിയിക്കപ്പെടും. നിഷ്കളങ്കരെന്ന് ആ പാപികൾ ഒരിക്കലും വിധിക്കപ്പെടില്ല.
6എന്തുകൊണ്ടെന്നാൽ, നീതിമാന്മാരെ യഹോവ സംരക്ഷിക്കുന്നു. ദുഷ്ടരെ അവൻ നശിപ്പിക്കുന്നു.

### സങ്കീർത്തനം 2

1അന്യരാജ്യക്കാർ ഇത്ര കോപിക്കുന്നതെന്തിന്? അവരെന്തിനാണു ബുദ്ധിശൂന്യമായ പദ്ധതികളാലോചിക്കുന്നത്?
2അവരുടെ രാജാക്കന്മാരും നേതാക്കന്മാരും, യഹോവയ്ക്കും അവന്റെ അഭിഷിക്തനുമെതിരെ യുദ്ധത്തിനൊരുങ്ങുന്നു.
3ആ നേതാക്കൾ പറഞ്ഞു, "ദൈവത്തിനും അവൻ തെരഞ്ഞെടുക്കുന്ന രാജാവിനുമെതിരെ നമുക്കു കലാപം കൂട്ടാം. നമുക്കവരിൽനിന്നും സ്വാതന്ത്ര്യം നേടാം!"
4എന്നാൽ സ്വർഗ്ഗത്തിലെ രാജാവായ എന്റെ യജമാനൻ അവരെ പരിഹസിക്കുന്നു.
5-6ദൈവം കോപത്തോടെ അവരോടു പറയുന്നു, "ഇവനെ ഞാൻ രാജാവായി തെരഞ്ഞെടുക്കുന്നു! അവൻ സീയോൻപർവ്വതത്തിൽ ഭരണം നടത്തും. സീയോൻ എന്റെ വിശുദ്ധപർവ്വതമാകുന്നു." അത് ആ നേതാക്കളെ ഭയപ്പെടുത്തുകയും ചെയ്യുന്നു.
7ഇനി ഞാൻ യഹോവയുടെ കരാറിനെപ്പറ്റി നിങ്ങളോടു പറയാം. യഹോവ എന്നോടു പറഞ്ഞു, "ഇന്നു ഞാൻ നിന്റെ പിതാവായിരിക്കുന്നു! നീ എന്റെ പുത്രനുമാകുന്നു.
8നീ എന്നോടാവശ്യപ്പെട്ടാൽ രാഷ്ട്രങ്ങളെ ഞാൻ നിനക്ക് അവകാശമായി തരും. ഭൂമിയുടെ അറ്റങ്ങളെ കൈവശമായും ഞാൻ നിനക്കു തരും!
9ഇരുമ്പുദണ്ഡ് മൺകുടത്തെ തകർക്കുമ്പോലെ നീ അവരെ തകർക്കും."
10അതിനാൽ രാജാക്കന്മാരേ, വിവേകികളാകൂ. ഭരണാധിപന്മാരേ, ഈ പാഠം പഠിക്കൂ.
11വളരെ ഭയത്തോടെ യഹോവയെ അനുസരിക്കുക.
12ദൈവപുത്രനോടു കൂറുള്ളവരാണു നിങ്ങളെന്നു തെളിയിക്കുക. അങ്ങനെ ചെയ്തില്ലെങ്കിൽ അവൻ നിങ്ങളോടു കോപിക്കുകയും നിങ്ങളെ നശിപ്പിക്കുകയും ചെയ്യും. യഹോവയിൽ ആശ്രയിക്കുന്നവർ ഭാഗ്യവാന്മാർ. പക്ഷേ, മറ്റുള്ളവർ കരുതലോടെയിരിക്കുക. യഹോവ തന്റെ കോപം പ്രകടിപ്പിക്കാറായി.

### സങ്കീർത്തനം 3

*ദാവീദ് തന്റെ പുത്രനായ അബ്ശാലോമിൽനിന്നും ഓടിപ്പോയപ്പോഴുള്ള ദാവീദിന്റെ ഒരു സങ്കീർത്തനം.*

1"യഹോവേ, എനിക്കനേകമനേകം ശത്രുക്കളുണ്ട്. അനവധിപേർ എനിക്കെതിരായിരിക്കുന്നു."
2അനേകർ എന്നെപ്പറ്റി സംസാരിക്കുന്നു. അവർ പറയുന്നു,"ദൈവം അവനെ രക്ഷിക്കുകയില്ല."
3എന്നാൽ, യഹോവേ, നീ എന്റെ പരിചയും എന്റെ മഹത്വവുമാകുന്നു. യഹോവേ, നീയാണെന്നെ പ്രമാണിയാക്കുന്നത്!

4ഞാൻ യഹോവയോടു പ്രാർത്ഥിക്കും. അവൻതന്റെ വിശുദ്ധപർവ്വതത്തിലിരുന്ന് എനിക്കു മറുപടി നൽകുകയും ചെയ്യും.
5എനിക്ക് നിലത്തു കിടന്നുവിശ്രമിക്കാം. ഞാനുണർന്നെണീക്കുമെന്നും എനിക്കറിയാം. എന്തുകൊണ്ടെന്നാൽ, യഹോവയെന്നെ പൊതിഞ്ഞു സംരക്ഷിക്കുന്നു!
6ആയിരക്കണക്കിനു ഭടന്മാരെന്നെ വളഞ്ഞേക്കാം. പക്ഷേ ആ ശത്രുക്കളെ ഞാൻ ഭയക്കേണ്ടതില്ല!
7യഹോവേ, എഴുന്നേൽക്കേണമേ!* എന്റെ ദൈവമേ, വന്ന് എന്നെ രക്ഷിക്കേണമേ! അങ്ങ് അതിശക്തനാണ്! എന്റെ ദുഷ്ടശത്രുക്കളുടെ കവിളിൽ നീയടിച്ചാൽ അവരുടെ പല്ലു മുഴുവൻ തകരും.
8യഹോവേ വിജയം നിന്റേതാകുന്നു നിന്റെ ജനത്തോടു നന്മ കാട്ടേണമേ.

### സങ്കീർത്തനം 4

*സംവിധായകന്. തന്ത്രിവാദ്യങ്ങളോടെ പാടേണ്ടത്. ദാവീദിന്റെ ഒരു ഗാനം.*

1എന്റെ നല്ലദൈവമേ, ഞാൻനിന്നോടു പ്രാർത്ഥിക്കുമ്പോൾ എനിക്കു മറുപടി നൽകേണമേ! എന്റെ പ്രാർത്ഥന കേൾക്കുകയും

---

**യഹോവേ, എഴുന്നേൽക്കേണമേ** ജനങ്ങൾ സാക്ഷ്യപെട്ടകം എടുത്തുയർത്തി തങ്ങളോടൊപ്പം യുദ്ധരംഗത്തേക്കു കൊണ്ടുപോയപ്പോഴാണിതു പറഞ്ഞത്. ദൈവം അവരോടൊപ്പമുണ്ടായിരുന്നുവെന്ന് ഇതു കാണിക്കുന്നു. സംഖ്യ 10:35-36 കാണുക.

എന്നോടു ദയ കാട്ടുകയും ചെയ്യേണമേ! എന്റെ എല്ലാ പ്രശ്നങ്ങളിൽനിന്നും എനിക്കല്പം ആശ്വാസം തരേണമേ!
2ജനമേ, എത്രനാൾ നിങ്ങൾ എന്നെ ദുഷിച്ചു
പറയും? എന്നെ പഴിക്കാൻ നിങ്ങൾപുതിയ നുണകൾ തെരഞ്ഞു കൊണ്ടേയിരിക്കുകയും ആ നുണകൾ പറയാൻ നിങ്ങൾ ഇഷ്ടപ്പെടുകയും ചെയ്യുന്നു.
3യഹോവ തന്റെ നല്ല ജനങ്ങളെ ശ്രവിക്കു
ന്നുവെന്നു നിങ്ങൾക്കറിയാം. അതിനാൽ ഞാൻ പ്രാർത്ഥിക്കുമ്പോൾ യഹോവ എന്നെ ശ്രവിക്കുന്നു.
4നിങ്ങളെ എന്തെങ്കിലും അലട്ടുന്നുണ്ടെങ്കിൽ
നിങ്ങൾക്കു കോപിക്കാം, പക്ഷേ പാപം ചെയ്യരുത്. കിടക്കാൻ പോകുമ്പോൾ അക്കാര്യങ്ങളെപ്പറ്റി ചിന്തിക്കൂ, പിന്നെ വിശ്രമിക്കൂ.
5ദൈവത്തിനു നല്ല ബലികളർപ്പിക്കുകയും
അവനിൽ ആശ്രയിക്കുകയും ചെയ്യുക.
6പലരും പറയുന്നു, "ആരാണു ഞങ്ങൾക്കു
ദൈവത്തിന്റെ നന്മ കാട്ടിത്തരിക? യഹോവേ, നിന്റെ മുഖത്തിന്റെ പ്രകാശം ഞങ്ങളെ കാണിക്കേണമേ!"
7യഹോവേ, നീ എന്നെ അതീവസന്തുഷ്ടനാ
ക്കി! ധാരാളം ധാന്യവും വീഞ്ഞും ലഭിച്ചതിനാൽ വിളവെടുപ്പുകാലത്തു ഞങ്ങൾ ആഘോഷിക്കുമ്പോഴുള്ളതിനെക്കാളും സന്തുഷ്ടനാണു ഞാനിപ്പോൾ.
8ഞാൻ സമാധാനത്തോടെ കിടന്നുറങ്ങും. എ
ന്തുകൊണ്ടെന്നാൽ, യഹോവേ, നീയെന്നെ സുരക്ഷിതനായി കിടത്തിയുറക്കുന്നു.

## സങ്കീർത്തനം 5

*സംവിധായകന്. രാഗം: പുല്ലാങ്കുഴൽ. ദാവീദിന്റെ ഒരു ഗാനം.*

1യഹോവേ, എന്റെ വാക്കുകൾ കേട്ടാലും.
ഞാൻ പറയാൻ ശ്രമിക്കുന്നതു മനസ്സിലാക്കേണമേ.
2എന്റെ ദൈവവും രാജാവുമായവനേ, എ
ന്റെ പ്രാർത്ഥന ശ്രദ്ധിച്ചാലും.
3യഹോവേ, എല്ലാപ്രഭാതത്തിലും ഞാൻ നി
നക്കുമുമ്പിൽ വഴിപാടുകളുമായി സഹായത്തിനായി നിന്നെ കാത്തിരിക്കുന്നു. എല്ലാ പ്രഭാതത്തിലും നീയെന്റെ പ്രാർത്ഥന കേൾക്കുകയും ചെയ്യുന്നു.
4ദൈവമേ, നിന്റെ സമീപം ദുഷ്ടന്മാർ വരു
ന്നത് നീ ഇഷ്ടപ്പെടുന്നില്ല. ദുഷ്ടർക്കു നിന്നെ ആരാധിക്കാൻ കഴികയില്ല.
5വിഡ്ഢികൾക്ക് നിന്റെയടുത്തു വരാനാ
കില്ല. തിന്മ ചെയ്യുന്നവരെ നീ വെറുക്കുന്നു.
6നുണയന്മാരെ നീ നശിപ്പിക്കുന്നു. മറ്റുള്ളവർ
ക്കുദോഷം നിരൂപിക്കുന്നവരെ നീ വെറുക്കുന്നു.
7പക്ഷേ, യഹോവേ, നിന്റെ മഹാകാരുണ്യം
കൊണ്ട് ഞാൻ നിന്റെ ആലയത്തിലേക്കു വരും. യഹോവേ, നിന്നോടുള്ള ഭയത്തോടും ആദരവോടും ഞാൻ നിന്റെ വിശുദ്ധ ആലയത്തിനു നേർക്കു നമസ്കരിക്കും.
8യഹോവേ, ആളുകൾ എന്റെ ദൗർബ്ബല്യങ്ങ
ളെ തെരയുന്നതിനാൽ നിന്റെ നീതിയുടെ മാർഗ്ഗം എനിക്കു കാട്ടിത്തരേണമേ. നിന്റെ ഇച്ഛയ്ക്കനുസരിച്ച് എങ്ങനെ ജീവിക്കണമെന്നു കാണിച്ചുതന്നാലും.
9അവർ സത്യം പറയുന്നില്ല. സത്യം വളച്ചൊ
ടിയ്ക്കുന്ന നുണയന്മാരാണവർ. ശൂന്യമായ ശവക്കുഴികൾ പോലെയാണവരുടെ വായ്. മറ്റുള്ളവരോട് അവർ നല്ലകാര്യങ്ങൾ സംസാരിക്കുന്നു. പക്ഷേ അവർ അവരെ കുടുക്കാൻ ശ്രമിക്കുകമാത്രമാണു ചെയ്യുന്നത്.
10ദൈവമേ, അവരെ ശിക്ഷിച്ചാലും! അവർ
സ്വയം ഒരുക്കിയ കെണിയിൽവീഴട്ടെ. അവർ നിനക്കെതിരെ തിരിഞ്ഞതിനാൽ അവരുടെ അനവധി കുറ്റങ്ങൾക്ക് അവരെ ശിക്ഷിച്ചാലും.
11പക്ഷേ ദൈവത്തെ ആശ്രയിക്കുന്നവർ സ
ന്തുഷ്ടരായിരിക്കട്ടെ. അവർക്ക് എന്നെന്നും സന്തോഷമുണ്ടാകട്ടെ! ദൈവമേ, നിന്റെനാമത്തെ സ്നേഹിക്കുന്നവരെ സംരക്ഷിക്കുകയും അവർക്കു കരുത്തു നൽകുകയും ചെയ്യേണമേ.
12യഹോവേ, നീതിമാന്മാരെ നീ അനുഗ്രഹി
ക്കുമ്പോൾ അവരെ സംരക്ഷിക്കുന്ന ഒരു വലിയ കവചം പോലെയാണു നീ.

## സങ്കീർത്തനം 6

*സംവിധായകന്. തന്ത്രിവാദ്യങ്ങളോടും ശെമിനിതിനോടും കൂടി പാടേണ്ടത്. ദാവീദിന്റെ ഒരു ഗാനം.*

1യഹോവേ, കോപത്തിൽ എന്നെ തിരുത്തരു
തേ. എന്നോടു കോപിക്കുകയും എന്നെ ശിക്ഷിക്കുകയും അരുതേ.
2യഹോവേ, എന്നോടു കരുണ കാട്ടേണമേ.
ഞാൻ രോഗിയും ദുർബ്ബലനുമാകുന്നു. എന്നെ സുഖപ്പെടുത്തേണമേ! എന്റെ എല്ലുകൾ വിറയ്ക്കുന്നു.
3എന്റെ ശരീരമാകെ വിറയ്ക്കുന്നു. യഹോ
വേ, നീയെന്നെ സുഖപ്പെടുത്താനിനി എത്രകാലമെടുക്കും?
4യഹോവേ, തിരിച്ചുവന്ന് എന്നെ വീണ്ടും
ശക്തനാക്കേണമേ! നീ വളരെ കാരുണ്യവാനാണ്, അതിനാലെന്നെ രക്ഷിക്കേണമേ.
5മരിച്ചവരും കല്ലറയിൽ അടക്കപ്പെട്ടവരും നി
ന്നെ ഓർമ്മിക്കുന്നില്ല. പാതാളത്തിലുള്ളവർ നിന്നെ വാഴ്ത്തുന്നുമില്ല. അതിനാലെന്നെ സുഖപ്പെടുത്തേണമേ!
6യഹോവേ, എല്ലാ രാത്രിയിലും ഞാൻ നി
ന്നോടുപ്രാർത്ഥിച്ചു. എന്റെ കണ്ണുനീരു കൊണ്ട് എന്റെ കിടക്കനനഞ്ഞു. എന്റെ കിടക്കയിൽനിന്നും കണ്ണീർക്കണങ്ങളിറ്റുവീഴുകയാണ്. നിന്നോടു നിലവിളിച്ച് ഞാൻ ക്ഷീണിച്ചിരിക്കുന്നു.
7എന്റെ ശത്രുക്കളെനിക്ക് അനവധി ദുരിത
ങ്ങളുണ്ടാക്കിയിരിക്കുന്നു. അതെന്നെ ദു:ഖിതനാക്കിയിരിക്കുന്നു. കരഞ്ഞെന്റെ കണ്ണുകൾ ഇപ്പോൾ കുഴഞ്ഞിരിക്കുന്നു.
8ദുഷ്ടരേ, കടന്നുപോകൂ! കാരണം, യഹോവ
എന്റെ നിലവിളികൾ കേട്ടിരിക്കുന്നു.
9യഹോവ എന്റെ അപേക്ഷ കേട്ടു. യഹോ
വ എന്റെ പ്രാർത്ഥന കേൾക്കുകയും ഉത്തരം തരികയും ചെയ്തു.
10എന്റെ ശത്രുക്കളെല്ലാം കുഴങ്ങുകയും ലജ്ജി
ക്കുകയും ചെയ്യും. പെട്ടെന്നെന്തെങ്കിലും സംഭവിക്കുകയും അവരെല്ലാം അപമാനിതരായി തിരിച്ചു പോവുകയും ചെയ്യും.

## സങ്കീർത്തനം 7

*യഹോവയ്ക്കു ദാവീദ് പാടിയ ഒരു ഗാനം. ബെന്യാമീൻഗോത്രത്തിൽപ്പെട്ട കീശിന്റെ പുത്രനായ ശൌലിനെ പ്പറ്റിയുള്ളതാണ് ഈ ഗാനം.*

1എന്റെ ദൈവമാകുന്ന യഹോവേ, ഞാൻ
നിന്നെ ആശ്രയിക്കുന്നു. എന്നെ ഓടിക്കുന്നവരി

ൽനിന്നും എന്നെ രക്ഷിച്ചാലും. എന്നെ രക്ഷി
ച്ചാലും!
2നീയെന്നെ സഹായിച്ചില്ലെങ്കിൽ സിംഹ
ത്താൽ പിടിക്കപ്പെട്ട മൃഗത്തെപ്പോലെയാകും
ഞാൻ. ആരും രക്ഷിക്കാനില്ലാതെ ഞാൻ കൊ
ണ്ടുപോകപ്പെടും!
3എൻെറദൈവമാകുന്ന യഹോവേ, ഞാൻ
തെറ്റായൊന്നും ചെയ്തിട്ടില്ല. ഞാനുറപ്പുതരു
ന്നു, തെറ്റായൊന്നും ഞാൻ ചെയ്തിട്ടില്ല!
4എൻെറ സുഹൃത്തിനോടു ഞാനൊരുതിന്മ
യും ചെയ്തിട്ടില്ല. സുഹൃത്തിൻെറ ശത്രുക്കളെ
ഞാൻ സഹായിച്ചിട്ടുമില്ല.

5അതു സത്യമല്ലെങ്കിൽ എന്നെ ശിക്ഷിച്ചാ
ലും. ഒരുശത്രു എന്നെ ഓടിക്കട്ടെ. അവൻ
എന്നെ പിടിച്ചുകൊല്ലട്ടെ. അവൻ എൻെറ
ജീവനെ നിലത്തിട്ടുചവിട്ടുകയും എൻെറ ആ
ത്മാവിനെ ചെളിയിൽ തള്ളിയിടുകയും
ചെയ്യട്ടെ.
6യഹോവേ, ഉണർന്ന് നിൻെറ കോപം പ്രക
ടിപ്പിക്കേണമേ! എൻെറശത്രു കോപിച്ചിരിക്കു
ന്നു. അതിനാൽ എഴുന്നേറ്റ് അവനോടു പോരാ
ടേണമേ. യഹോവേ, എഴുന്നേറ്റ് നീതി ആവശ്യ
പ്പെട്ടാലും.
7യഹോവേ, ജനത്തിൻെറ ന്യായവിധി നട
ത്തേണമേ. നിനക്കുചുറ്റുമുള്ള രാഷ്ട്രങ്ങളെ ഒരു
മിച്ചു കൂട്ടി
8അവരെ വിധിക്കേണമേ. യഹോവേ, എന്നെ
വിധിക്കേണമേ. ഞാൻ കുറ്റമറ്റവനെന്നും നി
ഷ്കളങ്കനെന്നും തെളിയിച്ചാലും.
9ദുഷ്ടരെ ശിക്ഷിക്കുകയും ശിഷ്ടരെ രക്ഷി
ക്കുകയും ചെയ്യേണമേ. ദൈവമേ, നീ നീതിമാ
നാകുന്നു. മനുഷ്യരുടെ ഹൃദയങ്ങളിലേക്കു നോ
ക്കാൻ നിനക്കാവും.
10വിശ്വസ്തഹൃദയമുള്ളവരെ ദൈവം സഹാ
യിക്കുന്നു. അതിനാൽ ദൈവമെന്നെ സംരക്ഷി
ക്കും.

11ദൈവം നീതിമാനായ ന്യായാധിപനാകു
ന്നു. തിന്മക്കെതിരെ അവൻ എപ്പോഴും സംസാ
രിക്കുന്നു.
12ദൈവം ഒരു തീരുമാനമെടുത്താൽ, അതിൽ
ഉറച്ചുനിൽക്കുന്നു.
13ദുഷ്ടരെ ശിക്ഷിക്കാൻ ദൈവം ഒരുങ്ങിയിരി
ക്കുന്നു.*
14ചിലരെപ്പോഴും ദുരിതങ്ങളാസൂത്രണം ചെ
യ്യുന്നു. അവർ ഗൂഢാലോചന നടത്തുകയും
നുണപറയുകയും ചെയ്യുന്നു.
15മറ്റുള്ളവരെ കെണിയിലകപ്പെടുത്താനും മു
റിവേല്പിക്കാനും അവർശ്രമിക്കുന്നു. പക്ഷേ അ
വർസ്വന്തം ചതിക്കുഴികളിൽ വീണു പരിക്കേൽ
ക്കുന്നു.
16അർഹമായ ശിക്ഷ അവർക്കുകിട്ടും. അന്യ
രോടു ക്രൂരന്മാരായിരുന്നു അവർ. പക്ഷേ അർ
ഹമായത് അവർക്കു കിട്ടും.
17യഹോവ നന്മ നിറഞ്ഞവനാകയാൽ ഞാന
വനെ സ്തുതിക്കുന്നു. അത്യുന്നതനായ യഹോ
വയുടെ നാമം ഞാൻ വാഴ്ത്തുന്നു.

---

**ദുഷ്ടരെ ... ഒരുങ്ങിയിരിക്കുന്നു** “അവൻ തിരിഞ്ഞു നോക്കില്ല. അവൻ തൻെറവാളിനു മൂർച്ച കൂട്ടും. അവൻ തൻെറ വില്ലെടുത്തു കുലയ്ക്കും. മരണത്തിൻെറ ആയുധം അവൻ ഒരുക്കിയിരിക്കുന്നു. തൻെറ തീപാറുന്ന അസ്ത്രങ്ങളും അവൻ ഉണ്ടാക്കിയിരിക്കുന്നു” എന്നർത്ഥം.

## സങ്കീർത്തനം 8

*സംവിധായകന്. ഗത്ത്യരാഗത്തിൽ
പാടേണ്ടത്. ദാവീദിൻെറ ഒരു ഗാനം.*

1ഞങ്ങളുടെ യജമാനനായ യഹോവേ, സക
ലഭൂമിയിലെയും ഏറ്റവും വിസ്മയകരമായ നാ
മമാണു നിൻേറത്. സ്വർഗ്ഗത്തിലെല്ലായിടവും
നിൻെറ നാമം സ്തുതിക്കപ്പെടുന്നു.
2കുട്ടികളുടെയും ശിശുക്കളുടെയും വായിൽ
നിന്നും നിന്നെ സ്തുതിക്കുന്ന ഗീതങ്ങളുണ്ടാകു
ന്നു. നിൻെറ ശത്രുക്കളെ മുഴുവൻ നിശ്ശബ്ദരാ
ക്കാൻ നീ അവർക്കു നൽകിയതാണ് ഈ കരു
ത്തുറ്റ ഗാനങ്ങൾ.
3യഹോവേ, നീ സ്വന്തം കൈകൾകൊണ്ടു
സൃഷ്ടിച്ച സ്വർഗ്ഗങ്ങളിലേക്കു ഞാൻ നോക്കു
ന്നു. നീ സൃഷ്ടിച്ച ചന്ദ്രതാരാദികളെക്കണ്ട് ഞാ
നത്ഭുതപ്പെടുന്നു.
4മനുഷ്യർ നിനക്കിത്ര പ്രധാനമായതെന്ത്?
നീയെന്തിനാണവരെപ്പറ്റി ഓർക്കുകപോലും
ചെയ്യുന്നത്? മനുഷ്യർ നിനക്കിത്ര പ്രധാനമായ
തെന്ത്? നീ അവരെ ശ്രദ്ധിക്കുകപോലും ചെയ്യു
ന്നതെന്തിന്?
5പക്ഷേ മനുഷ്യർ നിനക്കുപ്രധാനം തന്നെ!
മനുഷ്യരെ നീ ഏറെക്കുറെ ദൈവത്തെപ്പോലെ
സൃഷ്ടിച്ചു. നീയവരെ മഹത്വത്തിൻെറയും ബ
ഹുമാനത്തിൻെറയും കിരീടമണിയിച്ചു.
6നിൻെറ സൃഷ്ടികളുടെയെല്ലാം ചുമതല നീ
മനുഷ്യർക്കു നൽകി. എല്ലാറ്റിനെയും നീ അവ
രുടെ നിയന്ത്രണത്തിൻകീഴിലാക്കി.
7ആടുകളുടെയും കന്നുകാലികളുടെയും മുഴു
വൻ കാട്ടുമൃഗങ്ങളുടെയും ഭരണം മനുഷ്യനായി.
8ആകാശത്തിലെ പറവകളെയും സമുദ്രത്തി
ൽ നീന്തുന്ന മത്സ്യങ്ങളെയും അവർ ഭരിക്കുന്നു.
9ഞങ്ങളുടെ യജമാനനായ യഹോവേ, നി
ൻെറ നാമം സകലഭൂമിയിലും വച്ച് വിസ്മയക
രമാകുന്നു!

## സങ്കീർത്തനം 9

*സംവിധായകന്. രാഗം: ബേനിലെ
അലാമോത്. ദാവീദിൻെറ ഒരു ഗാനം.*

1ഞാൻ പൂർണ്ണഹൃദയത്തോടെ യഹോവയെ
സ്തുതിക്കുന്നു. യഹോവേ, അങ്ങയുടെ എല്ലാ
അത്ഭുതപ്രവൃത്തികളെയുംപറ്റി ഞാൻ പറയും.
2എന്നെ അങ്ങ് വളരെ സന്തുഷ്ടനാക്കി. അ
ത്യുന്നതനായ ദൈവമേ, നിൻെറനാമത്തെ ഞാ
ൻ വാഴ്ത്തുന്നു.
3എൻെറ ശത്രുക്കൾ നിന്നിൽ നിന്നു തിരി
ഞ്ഞോടി. എന്നാലവർ വീഴുകയും നശിപ്പിക്ക
പ്പെടുകയും ചെയ്തു.
4നല്ല ന്യായാധിപൻ നീയാകുന്നു. ന്യായാധി
പനെന്ന നിലയിൽ നീ നിൻെറ സിംഹാസന
ത്തിലിരുന്നു. യഹോവേ, എൻെറവാദം നീ ശ്ര
ദ്ധിച്ചുകേട്ടു. എൻെറകാര്യത്തിൽ നീ തീരുമാന
മെടുക്കുകയും ചെയ്തു.
5അന്യരെ നീ വിമർശിച്ചു. യഹോവേ, ആ
ദുഷ്ടരെ നീ നശിപ്പിച്ചു. ജീവിച്ചിരിക്കുന്നവ
രുടെ പട്ടികയിൽനിന്നും ആ ദുഷ്ടന്മാരുടെ പേ
രുകൾ നീ എന്നെന്നേക്കുമായി മായ്ച്ചുകളയു
കയും ചെയ്തു.
6ശത്രുഇല്ലാതായി! യഹോവേ, അവരുടെ നഗ
രങ്ങൾ നീ നശിപ്പിച്ചു! തകർന്ന കെട്ടിടങ്ങൾ
മാത്രം അവശേഷിക്കുന്നു. ആ ദുഷ്ടരെപ്പറ്റി ഞ
ങ്ങളെ ഓർമ്മിപ്പിക്കുന്ന ഒന്നും അവശേഷിക്കു
ന്നില്ല.

7പക്ഷേ യഹോവ എന്നെന്നേക്കുമായി ഭരി
ക്കുന്നു. യഹോവ തന്റെ സാമ്രാജ്യം ശക്തമാ
ക്കി. ലോകത്തിനു നീതി നൽകുന്നതിനാണവന
ങ്ങനെ ചെയ്തത്.
8ഭൂമിയിലെ എല്ലാവരുടെയുംമേൽ യഹോവ
നീതിയോടെ ന്യായവിധി നടത്തുന്നു. എല്ലാ
രാജ്യങ്ങളെയും അവൻ പക്ഷപാതരഹിതമായി
ന്യായം വിധിക്കുന്നു.
9അനേകംപേർ കെണിയിൽ പെടുകയും മുറി
വേറ്റവരാവുകയും ചെയ്തു. എന്തുകൊണ്ടെ
ന്നാൽ അവർക്കനവധിദുരിതങ്ങളുണ്ടായിരുന്നു.
തങ്ങളുടെപ്രശ്നങ്ങളുടെ ഭാരത്താൽ അവർ ത
കർന്നു. യഹോവേ, അവർക്ക് ഓടിയെത്തേണ്ട
തിന് അവർക്ക് ഒരഭയസ്ഥാനമാകേണമേ.
10നിന്റെനാമം അറിയുന്നവർ നിന്നെ ആശ്ര
യിക്കണം. യഹോവേ, നിന്റെയടുക്കലേക്കു വ
രുന്നവരെ സഹായിക്കാതെ നീ വിടുന്നില്ല.
11സീയോൻ നിവാസികളേ, യഹോവയ്ക്കു
സ്തുതിപാടുക. യഹോവയുടെ മഹദ്പ്രവൃ
ത്തികളെപ്പറ്റി മറ്റു രാജ്യങ്ങളോടു പറയുക.
12സഹായത്തിനായി അവനെ സമീപിച്ചവ
രെ യഹോവ ഓർമ്മിച്ചു. ആ എളിയവർ സഹാ
യത്തിനായി കേണു. യഹോവ അവരെ മറന്നു
മില്ല.
13ദൈവത്തോടു ഞാനിങ്ങനെ പ്രാർത്ഥിച്ചു;
“യഹോവേ, എന്നോടു കരുണ കാട്ടേണമേ.
ഇതാ, എന്റെ ശത്രുക്കൾ എന്നെ വേദനിപ്പിക്കു
ന്നു. ‘മരണകവാടങ്ങ’ളിൽനിന്നും എന്നെ രക്ഷി
ക്കേണമേ.
14അപ്പോൾ യെരൂശലേമിന്റെ കവാടങ്ങളിൽ
എനിക്ക് യഹോവയ്ക്കുള്ള സ്തുതിപാടും. നീ
എന്നെ രക്ഷിച്ചതിനാൽ ഞാൻ വളരെ സന്തോ
ഷവാനായിരിക്കുകയും ചെയ്യും.”
15അന്യരാജ്യങ്ങളിൽ നിന്നുള്ളവർ മറ്റുള്ളവരെ
കുടുക്കാൻ കുഴികൾകുഴിച്ചു. പക്ഷേ അവർ ത
ന്നെ സ്വന്തം ചതിക്കുഴിയിൽ വീണു. അന്യരെ
ചതിച്ചു വീഴ്ത്താനവർ വലകൾ ഒളിച്ചുവച്ചു.
പക്ഷേ അവർതന്നെ ആ വലകളിൽ വീണു.
16ആ ദുഷ്ടന്മാരെ യഹോവപിടികൂടി. അതി
നാൽ, തിന്മകൾ ചെയ്യുന്നവരെ യഹോവ ശി
ക്ഷിക്കുന്നുവെന്നു ജനം മനസ്സിലാക്കി.
17ദൈവത്തെ മറക്കുന്നവർ ദുഷ്ടന്മാർ. അവർ
നരകത്തിലേക്കുപോകും.
18ചിലപ്പോൾ ദൈവം ദുരിതമനുഭവിക്കുന്നവ
രെ മറക്കുന്നുവെന്നു തോന്നിയേക്കാം. ആ എളി
യവർക്ക് ഒരു പ്രതീക്ഷയുമില്ലെന്നതുപോലെ
തോന്നാം. എന്നാൽ, സത്യത്തിൽ ദൈവമവരെ
എന്നേക്കുമായി മറക്കുന്നില്ല.
19യഹോവേ, എഴുന്നേറ്റ് രാഷ്ട്രങ്ങളെ വിധി
ക്കേണമേ. തങ്ങൾ കരുത്തന്മാരാണെന്ന് ആളുക
ൾക്കു തോന്നുവാൻ ഇടയാക്കരുതേ.
20അവർക്കു ഭയം വരുത്തേണമേ. തങ്ങൾ മനു
ഷ്യർ മാത്രമാണെന്നവരെ മനസ്സിലാക്കേണമേ.

## സങ്കീർത്തനം 10

1യഹോവേ, നീയെന്താണിത്ര അകലെ നിൽ
ക്കുന്നത്? ദുരിതമനുഭവിക്കുന്നവർക്ക് നിന്നെ കാ
ണാനാകില്ല.
2അഹങ്കാരികളും ദുഷ്ടന്മാരും ദുഷ്ടപദ്ധതി
കളിടുന്നു. പാവങ്ങളെ അവർ മുറിവേല്പിക്കു
കയും ചെയ്യുന്നു.
3ദുഷ്ടർ തങ്ങൾ ആഗ്രഹിക്കുന്നവയെപ്പറ്റി
ആത്മപ്രശംസ നടത്തുന്നു. ആ അത്യാഗ്രഹികൾ
ദൈവത്തെ ശപിക്കുകയും ചെയ്യുന്നു. ആ രീതി
യിൽ യഹോവയോടുള്ള തങ്ങളുടെ വെറുപ്പ്
അവർ കാട്ടുന്നു.
4ദൈവത്തെ പിന്തുടരാൻ ദുഷ്ടന്മാരെ അവ
രുടെ അഹന്ത അനുവദിക്കുന്നില്ല. അവർ എല്ലാ
ദുഷ്ട ഗൂഢാലോചനകളും നടത്തുന്നു. ദൈവ
മില്ല എന്നപോലെയാണവർ പെരുമാറുന്നത്.
5ദുഷ്ടന്മാരെപ്പോഴും വക്രതകൾ കാട്ടുന്നു.
ദൈവത്തിന്റെ നിയമങ്ങളും ജ്ഞാനവചനങ്ങ
ളും അവർ ഗൗനിക്കുന്നുപോലുമില്ല.* ദൈവ
ത്തിന്റെ ശത്രുക്കളാണവന്റെ ഉപദേശങ്ങൾ
അവഗണിക്കുന്നത്.
6തങ്ങൾക്കൊരിക്കലും അനർത്ഥങ്ങളുണ്ടാക
യില്ലെന്ന് അവർ കരുതുന്നു. അവർ പറയുന്നു,
“ഞങ്ങൾക്കെന്നും ആനന്ദമാണ്, ഒരിക്കലും ശി
ക്ഷിക്കപ്പെടില്ല.”
7ആ ദുഷ്ടന്മാരെപ്പോഴും ശപിച്ചുകൊണ്ടിരി
ക്കുകയാണ്. അന്യരെപ്പറ്റി അവരെപ്പോഴും ദു
ഷിച്ചുപറയുന്നു, അവരെപ്പോഴും തിന്മകൾ ആ
സൂത്രണം ചെയ്യുകയാണ്.
8അവർ രഹസ്യസ്ഥലങ്ങളിൽ, മനുഷ്യരെ പി
ടികൂടാൻ തക്കംപാർത്ത് ഒളിച്ചിരിക്കുന്നു. ആളു
കളെ മുറിവേല്പിക്കാൻ അവർ പതുങ്ങിയിരി
ക്കുന്നു. നിഷ്കളങ്കരെ അവർ വധിക്കുന്നു.
9ഇരയെ പിടിക്കാൻ ശ്രമിക്കുന്ന സിംഹങ്ങളെ
പ്പോലെയാണവർ പതുങ്ങിയിരിക്കുന്നത്. പാവ
ങ്ങളെ അവർ ആക്രമിക്കുന്നു. ദുഷ്ടന്മാരുടെ
കെണികളിൽ പാവങ്ങൾ പിടിക്കപ്പെടുന്നു.
10ആ ദുഷ്ടന്മാർ വീണ്ടും വീണ്ടും പാവങ്ങ
ളായ മനുഷ്യരെ ഉപദ്രവിക്കുന്നു.
11അതിനാൽ ആ പാവങ്ങൾ ചിന്തിച്ചുതുട
ങ്ങി, “ദൈവം നമ്മളെ മറന്നിരിക്കുന്നു. അവൻ
എന്നെന്നേക്കുമായി നമ്മിൽ നിന്നകന്നിരിക്കു
ന്നു. നമുക്കെന്തു സംഭവിക്കുന്നുവെന്ന് ദൈവം
കാണുന്നതേയില്ല!”
12യഹോവേ, എഴുന്നേറ്റ് എന്തെങ്കിലും ചെ
യ്താലും! ദൈവമേ, ആ ദുഷ്ടരെ ശിക്ഷിച്ചാ
ലും! പാവങ്ങളെ മറക്കരുതേ.
13ദുഷ്ടന്മാർ എന്തുകൊണ്ടാണു ദൈവത്തി
നെതിരായത്? എന്തുകൊണ്ടെന്നാൽ, അവൻ
അവരെ ശിക്ഷിക്കുകയില്ലെന്ന് അവർ കരു
തുന്നു.
14യഹോവേ, ദുഷ്ടന്മാർ ചെയ്യുന്ന തിന്മകളെ
നീ തീർച്ചയായും കാണുന്നുണ്ട്. അതെല്ലാം കണ്ട്
എന്തെങ്കിലും ചെയ്താലും! പല ദുരിതങ്ങളുമു
ള്ളവർ സഹായത്തിനായി നിന്നെ സമീപിക്കു
ന്നു. യഹോവേ, നീ അനാഥരെ സഹായിക്കുന്ന
വനാകുന്നു. അതിനാൽ അവരെ സഹായിക്കേ
ണമേ!
15യഹോവേ, ദുഷ്ടന്മാരെ നശിപ്പിക്കേണമേ.
16അവരെ നിന്റെദേശത്തുനിന്നും നീക്കം ചെ
യ്യേണമേ! യഹോവയായ നീയാണ് സനാതന
നായ രാജാവെന്ന് അപ്പോൾ എല്ലാവരും തിരിച്ച
റിയും!
17യഹോവേ, പാവങ്ങളുടെ ആവശ്യം നീ
ശ്രദ്ധിച്ച് അവരുടെ പ്രാർത്ഥന കേൾക്കുകയും
അവർ ചോദിക്കുന്നത് അവർക്കു കൊടുക്കുക
യും ചെയ്യേണമേ!
18യഹോവേ, മാതാപിതാക്കളില്ലാത്ത കുട്ടിക
ളെ സംരക്ഷിച്ചാലും. ദു:ഖിതർക്കു കൂടുതൽ ദുരി
തങ്ങൾ നൽകരുതേ. ദുഷ്ടർ ഇനിയുമിവിടെ
തുടരാതിരിക്കാൻ അവരെ ഭയപ്പെടുത്തേണമേ.

---

**ദൈവത്തിന്റെ ... പോലുമില്ല** നിന്റെ നീതി അവനും വളരെ ഉയരെയാണ്.

### സങ്കീർത്തനം 11

*സംവിധായകന് ദാവീദിന്റെ ഒരു ഗാനം.*

1ഞാൻ യഹോവയെ ആശ്രയിക്കുന്നു. പിന്നെ
ന്തിനാണ് എന്നോട് ഒളിക്കാൻ നീ പറഞ്ഞത്?
നീയെന്നോടു പറഞ്ഞു, “നിന്റെ പർവ്വതത്തി
ലേക്ക് ഒരു പക്ഷിയെപ്പോലെ പറക്കുക!”

2ദുഷ്ടന്മാർ വേട്ടക്കാരനെപ്പോലെയാണ്. അ
വർ ഇരുട്ടിൽഒളിക്കുന്നു. അവർ ഞാൺ വലി
ക്കുന്നു. അമ്പുകൾ തൊടുക്കുന്നു. എന്നിട്ടവർ
പിന്നെയും വിശ്വസ്തരുടെ ഹൃദയത്തിലേക്ക്
അമ്പെയ്യുന്നു.

3അടിസ്ഥാനങ്ങൾ നശിപ്പിക്കപ്പെട്ടാൽ എന്തു
ണ്ടാകും? നല്ലവർ അപ്പോഴെന്തു ചെയ്യും?

4യഹോവ അവന്റെ വിശുദ്ധമന്ദിരത്തിലു
ണ്ട്. യഹോവ സ്വർഗ്ഗത്തിലെ തന്റെ സിംഹാ
സനത്തിലിരിക്കുന്നു. സംഭവിക്കുന്നതെല്ലാം
അവൻ കണ്ടുകൊണ്ടിരിക്കുന്നു. മനുഷ്യരുടെ
നന്മതിന്മകൾ യഹോവ സൂക്ഷ്മനിരീക്ഷണം
ചെയ്തുകൊണ്ടിരിക്കുന്നു.

5യഹോവ നല്ലവരെ തെരയുന്നു, എന്നാൽ
ക്രൂരന്മാരെയും ദുഷ്ടരെയും നിരസിക്കുന്നു.

6ദുഷ്ടരുടെമേൽ അവൻ കൽക്കരിക്കനലും
പുകയുന്ന ഗന്ധകവും മഴപോലെ പെയ്യിക്കും.
ദുഷ്ടന്മാർക്ക് എരിയുന്ന ചൂടുവായു മാത്രമേ
കിട്ടൂ.

7എന്നാൽ യഹോവ നീതിമാനാകുന്നു. നന്മ
ചെയ്യുന്നവരെ അവൻ സ്നേഹിക്കുകയും ചെ
യ്യുന്നു. നല്ലവർ അവനോടൊപ്പം ആയിരിക്കു
കയും അവന്റെ മുഖം ദർശിക്കുകയും ചെയ്യും.

### സങ്കീർത്തനം 12

*സംവിധായകന് ശെമീനിത്തുകൊണ്ട്
പാടേണ്ടത്. ദാവീദിന്റെ ഒരു ഗാനം.*

1യഹോവേ, എന്നെ രക്ഷിച്ചാലും!നല്ലവരൊ
ക്കെപോയി. ഭൂമിയിലെ മനുഷ്യർക്കിടയിൽ യ
ഥാർത്ഥ വിശ്വാസികൾ അവശേഷിക്കുന്നില്ല.

2മനുഷ്യർ അയൽക്കാരനോടു നുണ പറയു
ന്നു. ഓരോരുത്തരും തന്റെ അയൽക്കാരനെ
വ്യാജസ്തുതികൾ കൊണ്ടു പൊതിയുന്നു.

3നുണ പറയുന്ന ചുണ്ടുകളും സ്വയം പുകഴ്
ത്തുന്നവരുടെ നാവുകളും യഹോവ മുറിച്ചുക
ളയും.

4അവർപറയുന്നു, “നുണപറഞ്ഞ് ഞങ്ങൾ പ്ര
മാണിമാരാകും. എന്തു പറയണമെന്നു ഞങ്ങൾ
ക്കറിയാം. ആർക്കും ഞങ്ങളുടെ യജമാനനാകാൻ
കഴിയില്ല.”

5എന്നാൽ യഹോവ പറയുന്നു: “ദുഷ്ടന്മാർ
പാവങ്ങളിൽനിന്നും കവരുന്നു. നിസ്സഹായരി
ൽനിന്നും അവർ സാധനങ്ങൾ തട്ടിയെടുക്കുന്നു.
എന്നാൽ, ഞാൻ എഴുന്നേറ്റുനിന്ന് ആ ക്ഷീണി
തരെ പ്രതിരോധിക്കും.”

6യഹോവയുടെ വാക്കുകൾ സത്യവും
അഗ്നിശുദ്ധി വരുത്തിയ വെള്ളിപോലെ ശുദ്ധ
വുമാകുന്നു. ഏഴുതവണ ഉരുക്കിശുദ്ധിചെയ്ത
വെള്ളിപോലെയാണവ.

7യഹോവേ, നിസ്സഹായരെ സംരക്ഷിച്ചാലും.
അവരെ ഇപ്പോഴും, എപ്പോഴും സംരക്ഷിക്കേണ
മേ!

8ആ ദുഷ്ടന്മാർ പ്രമാണി ചമയുന്നു. എന്നാ
ലവർ പൂച്ചുപണ്ടങ്ങൾ പോലെയാണ്. വിലപി
ടിച്ചതെന്നു തോന്നിപ്പിക്കുമെങ്കിലും അവ യഥാ
ർത്ഥത്തിൽ വിലകുറഞ്ഞതാണ്.

### സങ്കീർത്തനം 13

*സംവിധായകന് ദാവീദിന്റെ ഒരു ഗാനം.*

1യഹോവേ, നീയെത്രകാലം എന്നെ മറന്നിരി
ക്കും? എന്നെന്നേക്കും നീയെന്നെമറക്കുമോ? എ
ത്രകാലം നീയെന്നെ തിരിസ്കരിച്ചിരിക്കും?

2നീയെന്നെ മറന്നെങ്കിൽ ഞാനെത്രകാലം ഈ
സംശയങ്ങളാൽ ബുദ്ധിമുട്ടണം? എത്രകാലം
ഞാൻ ഈ ദു:ഖം ഹൃദയത്തിൽ സൂക്ഷിക്കണം?
എത്രകാലം എന്റെ ശത്രു എനിക്കുമേൽ വിജ
യം നേടും?

3എന്റെ ദൈവമാകുന്ന യഹോവേ, എന്നെ
നോക്കിയാലും! എന്റെ ചോദ്യത്തിനുത്തരം ന
ൽകിയാലും! എനിക്കുത്തരം ലഭിക്കുമാറാകട്ടെ,
അല്ലെങ്കിൽ ഞാൻ മരിക്കും!

4അങ്ങനെ സംഭവിച്ചാൽ എന്റെ ശത്രു പറ
യും,“അവനെ ഞാൻ തോല്പിച്ചു!” എന്നെ തോ
ല്പിക്കുന്നതിൽ എന്റെ ശത്രു സന്തോഷിക്കും.

5യഹോവേ, എന്നെ സഹായിക്കാൻ ഞാൻ
നിന്റെ സ്നേഹത്തിൽ ആശ്രയിച്ചു. നീയെ
ന്നെ രക്ഷിക്കുകയും സന്തോഷിപ്പിക്കുകയും
ചെയ്തു! 6എനിക്കായി നല്ല കാര്യങ്ങൾ
ചെയ്തതിന് യഹോവയ്ക്കായി ഞാനൊരു
ആഹ്ലാദഗീതം പാടുന്നു.

### സങ്കീർത്തനം 14

*സംവിധായകന്. ദാവീദിന്റെ ഒരു ഗാനം.*

1ദുഷ്ടനായ ഒരു മനുഷ്യൻ ഹൃദയത്തിൽ പറ
യുന്നു, “ദൈവമില്ല.” വിഡ്ഢികൾ ഭയങ്കരവും
ചീഞ്ഞതുമായ കാര്യങ്ങളാണ് ചെയ്യുക. അവ
രിലൊരുവൻ പോലും നന്മചെയ്യില്ല.

2ജ്ഞാനികളാരെങ്കിലുമുണ്ടോ എന്നറിയാൻ
യഹോവ സ്വർഗ്ഗത്തിൽനിന്നും താഴേക്കു നോ
ക്കി. (ജ്ഞാനികൾ സഹായത്തിന് ദൈവത്തെ
നോക്കുന്നു.)

3പക്ഷേ എല്ലാവരും ദൈവത്തിൽനിന്നു തിരി
ഞ്ഞിരിക്കുന്നു. എല്ലാവരും ദുഷ്ടന്മാരായിരിക്കു
ന്നു. നന്മചെയ്യുന്ന ഒരുവൻപോലുമില്ല!

4ദുഷ്ടന്മാർ എന്റെജനതയെ നശിപ്പിച്ചിരി
ക്കുന്നു. ആ ദുഷ്ടന്മാർ ദൈവത്തെ അറിയുന്നു
മില്ല! ദുഷ്ടന്മാർക്ക് ഇഷ്ടംപോലെ ഭക്ഷണമുണ്ട്
അവർ യഹോവയോടു പ്രാർത്ഥിക്കുന്നുപോലു
മില്ല. 5-6പാവപ്പെട്ടവന്റെ ഉപദേശം കേൾക്കാൻ
പോലും ആ ദുഷ്ടന്മാർക്ക് താല്പര്യമില്ല. എന്തു
കൊണ്ടെന്നാൽ, ആ ദരിദ്രൻ ദൈവത്തെ ആശ്ര
യിക്കുന്നു. എന്നാൽ ദൈവം തന്റെ നല്ലജനത
യോടൊപ്പമാണ്. അതിനാൽ ദുഷ്ടർക്ക് ഭയ
പ്പെടാൻ ഒരുപാടുണ്ട്.

7സീയോൻകുന്നിലെ ആരാണ് യിസ്രായേ
ലിനെ രക്ഷിക്കുന്നത്? യഹോവയാണ് യിസ്രാ
യേലിനെ രക്ഷിക്കുന്നത്! യഹോവയുടെജനത
തടവുകാരായി കൊണ്ടുപോകപ്പെട്ടു. പക്ഷേ
യഹോവ അവരെ തിരികെ കൊണ്ടുവരും. യാ
ക്കോബ് (യിസ്രായേൽ) വളരെ ആഹ്ലാദിക്കും.

### സങ്കീർത്തനം 15

*ദാവീദിന്റെ ഗാനം.*

1യഹോവേ, നിന്റെ വിശുദ്ധകൂടാരത്തിൽ
വസിക്കുവാൻ ആർക്കാണു കഴിയുക? നിന്റെ
വിശുദ്ധപർവ്വതത്തിൽ വസിക്കുവാൻ ആർ
ക്കാണു കഴിയുക?

2പരിശുദ്ധമായ ജീവിതം നയിക്കുകയും നല്ല
കാര്യങ്ങൾ ചെയ്യുകയും മനസ്സുതുറന്നു സത്യം
പറയുകയും ചെയ്യുന്നവനു മാത്രമേ നിന്റെ
പർവ്വതത്തിന്മേൽ വസിക്കാനാവൂ.

3മറ്റുള്ളവരെപ്പറ്റി ദുഷിച്ചു പറയാത്തവൻ. അ
യൽക്കാരനോടു തിന്മ ചെയ്യാത്തവൻ. സ്വന്തം
കുടുംബത്തെപ്പറ്റി ദുഷിച്ചു പറയാത്തവൻ.
4ദൈവനിഷേധികളെ ആദരിക്കാത്തവൻ. എ
ങ്കിലും ദൈവത്തെ സേവിക്കുന്നവരെ ആദരി
ക്കുന്നവൻ. സത്യം ചെയ്തിട്ട് എന്തു വിലകൊ
ടുത്തും അതു പാലിക്കുന്നവൻ.
5ആർക്കെങ്കിലുംപണം കടം കൊടുത്താൽ ആ
വായ്പക്കയാൾ പലിശ വാങ്ങുകയില്ല. അവൻ
പണംവാങ്ങി നിഷ്കളങ്കർക്കെതിരെ തിന്മ ചെ
യ്യുകയില്ല. ആ നല്ലവനെപ്പോലെ ജീവിക്കുന്ന
വൻ എല്ലായ്പ്പോഴും ദൈവത്തിൻെറ സമീപം
വസിക്കും. *

## സങ്കീർത്തനം 16

*ദാവീദിൻെറ ഒരു നല്ല ഗാനം.*

1ദൈവമേ, എന്നെ സംരക്ഷിച്ചാലും, എന്തെ
ന്നാൽ ഞാൻ നിന്നെ ആശ്രയിക്കുന്നു.
2ഞാൻ യഹോവയോടു പറഞ്ഞു, “യഹോ
വേ, നീയാകുന്നു എൻെറ യജമാനൻ. എനിക്കു
ള്ള നന്മകളെല്ലാം നിന്നിൽനിന്നുമാണു വന്നത്.”
3ലോകത്തിലെ തൻെറ അനുയായികൾക്കാ
യി യഹോവ അത്ഭുതങ്ങൾ പ്രവർത്തിക്കുന്നു.
താൻ സത്യമായും അവരെ സ്നേഹിക്കുന്നുവെ
ന്ന് യഹോവ തെളിയിക്കുന്നു.
4എന്നാൽ മറ്റു ദൈവങ്ങളെ ആരാധിക്കാൻ
പോകുന്നവർക്ക് കൂടുതൽ വേദനയനുഭവിക്കേ
ണ്ടിവരും. ആ വിഗ്രഹങ്ങൾക്ക് അവർ സമർപ്പി
ക്കുന്ന രക്തബലിയിൽ ഞാൻ ഒരിക്കലും പങ്കു
കൊള്ളില്ല. ആ വിഗ്രഹങ്ങളുടെ പേരുപോലും
ഞാൻ പറയുകയില്ല.
5എൻെറ ഓഹരിയും എൻെറ പാനപാത്രവും
യഹോവയിൽനിന്നുമാത്രം വരുന്നു. യഹോവേ,
നീയെന്നെ പിന്തുണയ്ക്കുന്നു. എൻെറ വീതം
നീയെനിക്കു തരുന്നു.
6എൻെറ ഓഹരി അത്യത്ഭുതകരം. എൻെറ
അവകാശം അതിമനോഹരം.
7ഞാൻ യഹോവയെ വാഴ്ത്തുന്നു. എന്തെ
ന്നാൽ അവനെന്നെ നന്നായി പഠിപ്പിച്ചു.
അവൻ രാത്രിയിൽ പോലും തൻെറ നിർദ്ദേശ
ങ്ങൾ എൻെറ ഉള്ളിൻെറയുള്ളിൽ തരുന്നു.
8യഹോവയെ ഞാനെപ്പോഴും എനിക്കു മു
മ്പിൽ വെച്ചിരിക്കുന്നു. അവൻെറ വലതുവശ
ത്തുനിന്നും ഞാനൊരി ക്കലും പോവുകയുമില്ല.
9അതിനാലെൻെറ ഹൃദയവും ആത്മാവും എ
പ്പോഴും ആഹ്ലാദിക്കും. എൻെറ ശരീരംപോലും
സുരക്ഷിതമായി വസിക്കും.
10എന്തുകൊണ്ടെന്നാൽ, യഹോവേ, എൻെറ
ആത്മാവിനെ നീയൊരിക്കലും പാതാളത്തിലേ
ക്ക് അയയ്ക്കുകയില്ല. നിൻെറ വിശ്വസ്തനെ
ശവക്കുഴിയിൽ ചീഞ്ഞളിയാൻ നീയനുവ
ദിക്കില്ല.
11നീയെന്നെ ശരിയായ ജീവിതരീതി പഠിപ്പി
ക്കും. യഹോവേ, നിന്നോടൊപ്പമായിരിക്കുന്നതു
കൊണ്ടുമാത്രം എനിക്കു നിത്യാനന്ദമുണ്ടാകും.
നിൻെറ വലതുഭാഗത്തായിരിക്കുന്നത് എന്നേ
ക്കും നിത്യാനന്ദം നൽകും.

## സങ്കീർത്തനം 17

*ദാവീദിൻെറ പ്രാർത്ഥന.*

1യഹോവേ, ന്യായത്തിനായുള്ള എൻെറ പ്രാ
ർത്ഥനകേട്ടാലും. ഞാൻ നിന്നെഉച്ചത്തിൽ വിളി
ക്കുകയാണ്. എൻെറ വാക്കുകളിൽ ഞാൻ വിശ്വ
സ്തനുമാണ്. അതിനാൽ ദയവായി എൻെറ
പ്രാർത്ഥന കേട്ടാലും.
2എന്നെപ്പറ്റി നീ ശരിയായതീരുമാനമെടുക്കും.
നിനക്കു സത്യം കാണാനാകും.
3എൻെറ ഹൃദയത്തിൻെറ ആഴത്തിലേക്കു നീ
നോക്കിയിരിക്കുന്നു. രാത്രിയിലുടനീളം നീ എ
ന്നോടൊപ്പമുണ്ടായിരുന്നു. നീയെന്നെ ചോദ്യം
ചെയ്തെങ്കിലും തെറ്റൊന്നും കണ്ടില്ല. ഞാനൊ
രുദുഷ്ടഗൂഢാലോചനയും നടത്തിയില്ല.
4നിൻെറകല്പനകൾ ഒരു മനുഷ്യനു സാധ്യമാ
കുംവിധം അനുസരിക്കാൻ ഞാൻ കഠിനമായി
ശ്രമിച്ചു.
5നിൻെറ പാതകൾ ഞാൻ പിന്തുടർന്നു. എ
ൻെറപാദങ്ങൾ നീ ഇഷ്ടപ്പെടുന്ന ജീവിതരീതി
യിൽനിന്നും വ്യതിചലിച്ചില്ല. 6ദൈവമേ,
ഞാൻ വിളിച്ചപ്പോഴൊക്കെ നീ വിളികേട്ടു.
അതിനാൽ ഇപ്പോഴും എന്നെശ്രവിക്കേണമേ.
7ദൈവമേ, നിന്നെ ആശ്രയിക്കുന്നവരെ, നി
ൻെറവലതുവശത്തു നിൽക്കുന്നവരെ നീ സഹാ
യിക്കുന്നു. അതിനാൽ, നിൻെറ അനുയായിക
ളിൽ ഒരുവൻെറ ഈ പ്രാർത്ഥന കേട്ടാലും.
8നിൻെറ കണ്ണിലെ കൃഷ്ണമണിപോലെ എ
ന്നെ സംരക്ഷിച്ചാലും. നിൻെറ ചിറകുകളുടെ
തണലിൽ എന്നെ ഒളിപ്പിച്ചാലും.
9യഹോവേ, എന്നെ നശിപ്പിക്കാൻ ശ്രമിക്കു
ന്ന ദുഷ്ടന്മാരിൽനിന്നും എന്നെ രക്ഷിച്ചാലും.
എന്നെ മുറിവേല്പിക്കാൻ ശ്രമിക്കുന്ന, എനിക്കു
ചുറ്റുമുള്ളവരിൽനിന്നും എന്നെ സംരക്ഷി
ച്ചാലും.
10ദൈവത്തെ ചെവിക്കൊള്ളാൻ അഹന്ത അ
വരെ അനുവദിക്കുന്നില്ല. അവർ ആത്മപ്രശംസ
നടത്തുകയും ചെയ്യുന്നു.
11അവരെന്നെ ഓടിച്ചു. ഇപ്പോൾ അവരെന്നെ
വളഞ്ഞിരിക്കുന്നു. ആക്രമസജ്ജരുമാണവർ.
12ഒരു മൃഗത്തെ കൊന്നുതിന്നാൻ കാത്തിരിക്കു
ന്ന സിംഹത്തെപ്പോലെയാണ് ആ ദുഷ്ടന്മാർ.
ആക്രമിക്കാൻ തയ്യാറെടുത്തുകൊണ്ട് സിംഹങ്ങ
ളെപ്പോലെ അവരൊളിക്കുന്നു.
13യഹോവേ, എഴുന്നേറ്റ് ശത്രുവിൻെറയടു
ത്തേക്കു പോയി അവരെ കീഴടക്കിയാലും. നി
ൻെറവാളുപയോഗിച്ച് എന്നെ ദുഷ്ടന്മാരിൽനി
ന്നും രക്ഷിച്ചാലും.
14യഹോവേ, നിൻെറ ശക്തികൊണ്ട് ദുഷ്ട
ന്മാരെ ജീവനുള്ളവരുടെ ദേശത്തുനിന്നും ഓടി
ച്ചാലും. യഹോവേ, അനേകർ സഹായത്തി
നായി നിന്നെ സമീപിക്കുന്നു. ഈ ജീവിത
ത്തിൽ അവർക്കധികമൊന്നുമില്ല. അവർക്കു
ധാരാളം ഭക്ഷണംനൽകിയാലും. അവരുടെ കുട്ടി
കൾക്കു വേണ്ടതൊക്കെ നൽകിയാലും. അവരു
ടെയും കുട്ടികൾക്കായി അവശേഷിക്കുന്ന വിധ
ത്തിൽ അവർക്കു സമൃദ്ധിയായി നൽകിയാലും.
15ന്യായത്തിനായി ഞാൻ പ്രാർത്ഥിച്ചു. യ
ഹോവേ, അതിനാൽ ഞാൻ നിൻെറമുഖം കാ
ണും. യഹോവേ, നിന്നെ കണ്ടുകൊണ്ട് ഞാൻ
സംതൃപ്തനായിത്തീരും.

## സങ്കീർത്തനം 18

*സംവിധായകന്. യഹോവയുടെ ദാസനാ*
*യ ദാവീദിൻെറ ഗീതം. ശൌലിൽനിന്നും*
*മറ്റു ശത്രുക്കളിൽനിന്നും യഹോവ ദാവീദിനെ*
*രക്ഷിച്ചപ്പോൾ എഴുതിയതാണ് ഈ ഗീതം.*

1അവൻപറഞ്ഞു,“എൻെറ കരുത്തായ യഹോ
വേ, ഞാൻ നിന്നെ സ്നേഹിക്കുന്നു!”

---

**ജീവിക്കുന്നവൻ ... വസിക്കും** “അവൻ ഒരിക്കലും നീക്കപ്പെടില്ല” എന്നർത്ഥം.

**2**യഹോവ എന്റെ പാറയും എന്റെ കോട്ട
യും എന്റെ അഭയസ്ഥാനവും ആകുന്നു.”
എന്റെ ദൈവം എന്റെ പാറയാകുന്നു. സംര
ക്ഷണത്തിനായി ഞാനവന്റെയടുത്തേക്കോടു
ന്നു. ദൈവം എന്റെ കവചമാകുന്നു. അവന്റെ
ശക്തി എന്നെ രക്ഷിക്കുന്നു. കുന്നുകൾക്കുമുകളി
ലുള്ള എന്റെ സങ്കേതമാണു യഹോവ.
**3**അവരെന്നെ പരിഹസിച്ചു. പക്ഷേ, സഹാ
യത്തിനായി യഹോവയെ വിളിക്കുകയും ശത്രു
ക്കളിൽനിന്നും ഞാൻ രക്ഷപ്പെടുകയും ചെ
യ്തു!
**4**ശത്രുക്കളെന്നെ കൊല്ലാൻ ശ്രമിക്കുകയായി
രുന്നു! മരണത്തിന്റെ കയർഎനിക്കു ചുറ്റിലുമു
ണ്ടായിരുന്നു. ഒരു വെള്ളപ്പൊക്കത്തിൽപ്പെട്ട് ഞാ
ൻ മരണക്കുഴിയിലേക്ക് ഒഴുകുകയായിരുന്നു.
**5**മരണക്കയറുകൾ എനിക്കു ചുറ്റും ഉണ്ടായിരു
ന്നു. മരണക്കെണികൾ എന്റെ മുമ്പിൽ കിട
ക്കുന്നു.
**6**കെണിയിൽപ്പെട്ട ഞാൻ സഹായത്തിനായി
യഹോവയെ വിളിച്ചു. അതെ, ഞാനെന്റെ
ദൈവത്തെവിളിച്ചു. ദൈവം അവന്റെ ആലയ
ത്തിലായിരുന്നു. എന്റെ ശബ്ദം അവൻകേട്ടു.
സഹായത്തിനായുള്ള എന്റെ നിലവിളി അവ
ൻ കേട്ടു.

**7**ഭൂമിയുടെ അടിസ്ഥാനങ്ങൾ വിറകൊണ്ടു;
സ്വർഗ്ഗത്തിന്റെ അടിത്തറകൾവിറച്ചു. എന്തെ
ന്നാൽ യഹോവ കോപിച്ചിരുന്നു!
**8**ദൈവത്തിന്റെ മൂക്കിൽനിന്നും പുകവന്നു.
ദൈവത്തിന്റെ വായിൽനിന്നും തീജ്വാലകൾ.
അവനിൽനിന്നും തീപ്പൊരിപറന്നു.
**9**യഹോവ ആകാശംകീറിത്തുറന്ന് ഇറങ്ങിവ
ന്നു!കനത്തിരുണ്ട ഒരു മേഘത്തിൽഅവൻനിന്നു.
**10**പറക്കുന്ന കെരൂബുമാലാഖമാരുടെ പുറത്തു
കയറി യഹോവ ആകാശത്തിലൂടെ പറക്കുക
യായിരുന്നു. അവൻകാറ്റിൽ ഉയരെകുതിച്ചു പറ
ക്കുകയായിരുന്നു.
**11**ഒരു കൂടാരംപോലെ തന്നെപൊതിഞ്ഞിരു
ന്ന ഇരുണ്ടമേഘങ്ങളിൽ യഹോവ മറഞ്ഞിരു
ന്നു. കനത്ത ഇടിമേഘങ്ങൾക്കിടയിൽ അവൻ
ഒളിച്ചിരുന്നു.
**12**അനന്തരം, ദൈവത്തിന്റെ മിന്നുന്ന പ്രകാ
ശം മേഘങ്ങൾക്കിടയിലൂടെവന്നു. അപ്പോൾ
ആലിപ്പഴം പൊഴിയുകയും മിന്നൽപ്പിണരുകൾ
പായുകയും ചെയ്തു.
**13**യഹോവ ആകാശത്തിൽനിന്ന് ഇടിമുഴക്കി!
അത്യുന്നതനായ ദൈവം അവന്റെ ശബ്ദം
കേൾപ്പിച്ചു. ആലിപ്പഴം പൊഴിച്ചിലും മിന്നൽ
പ്പിണരുകളുമുണ്ടായി.
**14**യഹോവ അമ്പുകളെയ്ത് ശത്രുവിനെ ചി
തറിച്ചു. യഹോവ അനവധി ഇടിമിന്നലുകളയ
യ്ക്കുകയും സംഭ്രാന്തരായ ജനം ചിതറിപ്പോവു
കയും ചെയ്തു.
**15**യഹോവേ, നിന്റെ ആജ്ഞ നീ പുറപ്പെടു
വിച്ചു. കരുത്തുറ്റ ഒരു കാറ്റ് ആഞ്ഞുവീശിത്തു
ടങ്ങുകയും ചെയ്തു.* സമുദ്രത്തിലെ വെള്ളം
തള്ളി മാറ്റപ്പെടുകയും നമുക്ക് സമുദ്രത്തിന്റെ
അടിത്തട്ട് കാണാൻ കഴിയുകയും ചെയ്തു.
ഭൂമിയുടെ അടിത്തറയും നമുക്കു കാണാറായി.
**16**മുകളിൽനിന്നു താഴേക്കെത്തിപ്പിടിച്ച് യ
ഹോവയെന്നെ രക്ഷിച്ചു. യഹോവ ആഴമുള്ള
വെള്ളത്തിൽനിന്നും (ദുരിതം) എന്നെ പിടിച്ചു
രക്ഷിച്ചു.
**17**ശത്രുക്കൾ എന്നെക്കാൾ കരുത്തരായിരുന്നു.
അവരെന്നെ വെറുത്തു. എന്റെ ശത്രുക്കൾ എ
ന്നെക്കാൾ പ്രബലരായിരുന്നതിനാൽ ദൈവം
എന്നെ രക്ഷിച്ചു.
**18**എനിക്കു കുഴപ്പങ്ങളുണ്ടാവുകയും ശത്രുക്ക
ളെന്നെ ആക്രമിക്കുകയുംചെയ്തു. എന്നാൽ എ
ന്നെ സഹായിക്കാൻ യഹോവയുണ്ടായിരുന്നു!
**19**യഹോവ എന്നെ സ്നേഹിക്കുന്നു. അതിനാ
ൽ അവനെന്നെ രക്ഷപ്പെടുത്തി. എന്നെ അവ
നൊരു സുരക്ഷിതസ്ഥലത്തേക്കു കൊണ്ടുപോ
യി.
**20**ഞാൻ നിഷ്കളങ്കനായതിനാൽ യഹോവ
യെനിക്കു പ്രതിഫലം നൽകും. ഞാൻ തെറ്റായ
തൊന്നും ചെയ്തില്ല. അതിനാൽ അവനെനിക്കു
നന്മചെയ്യും.
**21**എന്തുകൊണ്ടെന്നാൽ ഞാൻ യഹോവയെ
അനുസരിച്ചു! എന്റെ ദൈവത്തിനെതിരെ
ഞാൻ പാപം ചെയ്തില്ല.
**22**യഹോവയുടെ തീരുമാനങ്ങൾ ഞാനെപ്പോ
ഴും ഓർമ്മിക്കുന്നു. അവന്റെ നിയമങ്ങൾ ഞാന
നുസരിക്കുന്നു!
**23**ഞാനവന്റെ മുമ്പിൽ ശുദ്ധനും വിശ്വസ്ത
നുമാകുന്നു. തിന്മചെയ്യുന്നതിൽനിന്നും ഞാൻ
ഒഴിഞ്ഞുനിന്നു.
**24**അതിനാൽ യഹോവയെനിക്കു പ്രതിഫലം
തരും! എന്തെന്നാൽ ഞാൻ നിഷ്കളങ്കനാകുന്നു!
ദൈവത്തിന്റെ ദൃഷ്ടിയിൽ, ഞാൻ തെറ്റൊന്നും
ചെയ്തിട്ടില്ല, അതിനാലവൻ എനിക്കു നന്മ
ചെയ്യും.
**25**യഹോവേ, ഒരുവൻ യഥാർത്ഥത്തിൽ നി
ന്നെ സ്നേഹിക്കുന്നുവെങ്കിൽ, നീ നിന്റെ
സത്യമായ സ്നേഹം അവനോടു കാട്ടും. ഒരു
വൻ നിന്നോടു സത്യസന്ധത പുലർത്തിയാൽ
നീയും അവനോടു സത്യസന്ധത പുലർത്തും.
**26**യഹോവേ, നല്ലവരും ശുദ്ധരുമായവരോടു
നീ നല്ലവനും ശുദ്ധനുമാകുന്നു. പക്ഷേ ഏറ്റവും
നീചന്മാരെയും ഏറ്റവും ചതിയന്മാരെയും
കാൾ നീ സമർത്ഥനാണ്.
**27**യഹോവേ, വിനീതരെ നീ സഹായി
ക്കുന്നു. അഹങ്കാരികളെ നീ താഴ്ത്തുന്നു.
**28**യഹോവേ, നീയെന്റെ വിളക്കുകത്തിക്കു
ന്നു. എന്റെ ദൈവം എനിക്കു ചുറ്റുമുള്ള ഇരുട്ടി
ൽ വെളിച്ചമുണ്ടാക്കുന്നു.
**29**യഹോവേ, നിന്റെ സഹായത്താൽ എനി
ക്ക് സൈനികരോടൊപ്പം ഓടാം. ദൈവത്തി
ന്റെ സഹായത്താൽ ശത്രുദുർഗ്ഗങ്ങളിൽ എനി
ക്കു ചാടിക്കയറാം.
**30**ദൈവത്തിന്റെ വഴിതികവുള്ളതാകുന്നു. യ
ഹോവയുടെ വചനം പരീക്ഷിക്കപ്പെട്ടിരിക്കു
ന്നു. തന്നെ വിശ്വസിക്കുന്നവരെ അവൻ സംര
ക്ഷിക്കുന്നു.
**31**യഹോവയൊഴികെ മറ്റൊരു ദൈവമില്ല. ന
മ്മുടെ ദൈവമൊഴികെ മറ്റൊരു പാറയില്ല.
**32**ദൈവം എനിക്കു ശക്തിതരുന്നു. ഒരു ശുദ്ധജീ
വിതംനയിക്കാൻ അവനെന്നെ സഹായിക്കുന്നു.
**33**ഒരു മാനിനെപ്പോലെ വേഗത്തിലോടാൻ
ദൈവമെന്നെ സഹായിക്കുന്നു. ഉന്നതസ്ഥലങ്ങ
ളിൽ ഉറച്ചുനിൽക്കാൻ അവൻ എന്നെ പ്രാപ്ത
നാക്കുന്നു.
**34**ദൈവമെനിക്കു യുദ്ധപരിശീലനം തരുന്നു.
അതിനാലെന്റെ കൈകൾക്ക് ശക്തമായൊര
മ്പെയ്യാൻ കഴിയും.

---

**യഹോവേ, ... ചെയ്തു** അഥവാ “യഹോവേ, നീ കഠിനമായി സംസാരിച്ചു, നിന്റെ മൂക്കിൽനിന്നും ശ്വാസത്തിന്റെ കാറ്റ് പുറത്തു വന്നു.”

35ദൈവമേ, നീയെന്നെ സംരക്ഷിക്കുകയും
വിജയിക്കാൻ സഹായിക്കുകയും ചെയ്തു.
നിന്റെ വലതുകരം കൊണ്ടു നീയെന്നെതാങ്ങി.
ശത്രുക്കളെ തോല്പിക്കാൻ നീയെന്നെ സഹായി
ച്ചു.
36ഇടറിവീഴാതെ എനിക്കുവേഗത്തിൽ നടക്കേ
ണ്ടതിന് എന്റെ കാലുകളെയും കണങ്കാലുക
ളെയും ശക്തമാക്കേണമേ.
37അപ്പോഴെനിക്ക് ശത്രുക്കളെ ഓടിച്ചു പിടി
ക്കാം. അവർ നശിപ്പിക്കപ്പെടുംവരെ ഞാൻ തിരി
ച്ചുവരില്ല.
38ഞാനെന്റെ ശത്രുക്കളെ തോല്പിക്കും. അവർ
വീണ്ടും എഴുന്നേൽക്കരുത്. എന്റെ ശത്രുക്കളെ
ല്ലാം എന്റെ കാൽക്കീഴിലാകും.
39ദൈവമേ, യുദ്ധത്തിൽ നീയെന്നെ ശക്തനാ
ക്കി. ശത്രുക്കളെ നീയെനിക്കു മുമ്പിൽ വീഴ്ത്തി.
40എന്റെ ശത്രുവിന്റെ കഴുത്തിൽ അടി
ക്കാൻ നീയെനിക്കവസരം തന്നു. എന്റെ എതി
രാളിയെ ഞാൻസംഹരിക്കുകയും ചെയ്തു!
41എന്റെ ശത്രുക്കൾ സഹായത്തിനായി
വിളിച്ചു. പക്ഷേ അവരെ രക്ഷിക്കാൻ ആരുമു
ണ്ടായിരുന്നില്ല. അവർ യഹോവയെ പോലും
വിളിച്ചു. പക്ഷേ അവൻ അവർക്കു മറുപടി
നൽകിയില്ല.
42എന്റെ ശത്രുക്കളെ ഞാൻ കഷണങ്ങളാക്കി.
കാറ്റിൽ പറക്കുന്നപൊടി പോലെയായി അവ
ർ.അവരെ ഞാൻ തവിടുപൊടിയാക്കി.
43എനിക്കെതിരെ പോരടിക്കുന്നവരിൽനി
ന്നും എന്നെ രക്ഷിച്ചാലും. എന്നെ ആ രാജ്യങ്ങ
ളുടെ നേതാവാക്കുക. ഞാനറിയുകപോലുമി
ല്ലാത്തവരെന്നെ സേവിക്കും.
44അവർ എന്നെപ്പറ്റി കേൾക്കുകയും വേഗം
എന്നെ അനുസരിക്കുകയും ചെയ്യും. ആ വിദേ
ശികൾ എന്നെ ഭയപ്പെടും.
45ആ വിദേശികൾ ഭയംകൊണ്ട് ആത്മവീര്യം
നഷ്ടപ്പെട്ടവരാകും. അവർ ഭയന്നുവിറച്ച് അവ
രുടെ ഒളിസങ്കേതങ്ങളിൽനിന്ന് പുറത്തുവരും.
46യഹോവ ജീവിക്കുന്നു! എന്റെ പാറയെ
ഞാൻ വാഴ്ത്തുന്നു. ദൈവം എന്റെ രക്ഷകനാ
കുന്നു. അവൻ മഹാദൈവമാകുന്നു!
47എന്റെ ശത്രുക്കളെ ദൈവം എനിക്കുവേണ്ടി
ശിക്ഷിച്ചു. അവൻ രാഷ്ട്രങ്ങളെ എന്റെ നിയ
ന്ത്രണത്തിൻകീഴിലാക്കി.
48യഹോവേ, നീയെന്നെ ശത്രുക്കളിൽനിന്നും
രക്ഷിച്ചു. എനിക്കെതിരായി വന്ന ജനങ്ങളെ
തോല്പിക്കാൻ നീയെന്നെ സഹായിച്ചു. ക്രൂരന്മാ
രിൽ എന്നെരക്ഷിച്ചവൻ നീയാകുന്നു.
49യഹോവേ, അതിനാലാണ് രാഷ്ട്രങ്ങൾക്കി
ടയിൽ ഞാൻ നിന്നെ സ്തുതിക്കുന്നതും നിന്റെ
നാമത്തിൽ ഗീതങ്ങൾ പാടുന്നതും.
50തന്റെ രാജാവിനെ പല യുദ്ധങ്ങളും ജയി
ക്കാൻ യഹോവ സഹായിക്കുന്നു! തന്റെ അഭി
ഷിക്തനായരാജാവിനോടു തന്റെ സത്യമായ
സ്നേഹം അവൻ കാണിക്കുന്നു. ദാവീദിനോടും
അവന്റെ പിൻഗാമികളോടും അവനെന്നും വി
ശ്വസ്തനായിരിക്കും!

## സങ്കീർത്തനം 19

*സംവിധായകന്. ദാവീദിന്റെ ഒരു ഗാനം.*

1സ്വർഗ്ഗങ്ങൾ ദൈവത്തിന്റെ തേജസ്സിനെപ്പ
റ്റിപറയുന്നു. ആകാശങ്ങൾ അവന്റെ കൈകൾ
സൃഷ്ടിച്ച നല്ലകാര്യങ്ങളെപ്പറ്റി പറയുന്നു.
2ഓരോ പുതിയ ദിവസവും സൃഷ്ടിയെക്കുറി
ച്ച് കൂടുതൽ കഥപറയുന്നു. ഓരോരാത്രിയും
ദൈവത്തിന്റെ ശക്തിയെപ്പറ്റി കൂടുതൽ കൂടു
തൽ വെളിപ്പെടുത്തുന്നു.
3പ്രഭാഷണമോ വാക്കുകളോ നിനക്ക് യഥാർ
ത്ഥത്തിൽ കേൾക്കാനാകില്ല. നമുക്കു കേൾക്കാ
വുന്നഒരു ശബ്ദവും അവരുണ്ടാക്കുന്നില്ല.
4പക്ഷേ അവരുടെ “ശബ്ദം” ലോകത്തിലെ
മ്പാടും പോകുന്നു. അവരുടെ “വാക്കുകൾ” ഭൂമി
യുടെഅറ്റത്തോളം പോകുന്നു. ആകാശം സൂര്യ
ന്റെ വീടുപോലെ.
5കിടപ്പറയിൽനിന്നും ആഹ്ലാദത്തോടെ വരു
ന്നവരനെപ്പോലെ സൂര്യനെത്തുന്നു. മത്സരത്തി
ലോടുന്ന കായികതാരത്തെപ്പോലെ സൂര്യൻ
ആകാശത്തിനു കുറുകെയുള്ള തന്റെ യാത്രയാ
രംഭിക്കുന്നു.
6സൂര്യൻ ആകാശത്തിന്റെ ഒരറ്റത്ത് ആരംഭി
ക്കുകയും മറ്റേയറ്റത്തേക്ക് ഓടുകയും ചെയ്യുന്നു.
അവന്റെ ചൂടിൽ നിന്ന് ഒന്നും മറയ്ക്കാനാവി
ല്ല. യഹോവയുടെ ഉപദേശങ്ങളും അങ്ങനെ
തന്നെ.
7യഹോവയുടെ ഉപദേശങ്ങൾ തികവുള്ളതാ
കുന്നു. ദൈവത്തിന്റെ ജനതയ്ക്ക് അവ കരുത്തു
പകരുന്നു. യഹോവയുടെ സാക്ഷ്യം വിശ്വസ
നീയമാകുന്നു. അത് അല്പബുദ്ധികളെ ജ്ഞാനി
കളാകാൻ സഹായിക്കുന്നു.
8യഹോവയുടെ നിയമങ്ങൾ ശരിയായവയാ
കുന്നു. അത് ജനങ്ങളെ സന്തോഷിപ്പിക്കുന്നു.
യഹോവയുടെ കല്പനകൾ നിർമ്മലമാകുന്നു.
9യഹോവയെ ഭയപ്പെടുന്നത് ശുദ്ധവും എ
ന്നെന്നും നിലനിൽക്കുന്നതുമാകുന്നു. യഹോവ
യുടെ ന്യായവിധികൾ നിർമ്മലവും ന്യായവു
മാകുന്നു. അവപൂർണ്ണമായും ശരിതന്നെ.
10ഏറ്റവും നല്ല സ്വർണ്ണത്തെക്കാൾ വിലപിടി
ച്ചതാണ് യഹോവയുടെ ഉപദേശങ്ങൾ. അവ
തേനടയിൽനിന്നും പൊഴിയുന്ന ഏറ്റവും നല്ല
തേനിനെക്കാൾ മാധുര്യമുള്ളതുമാകുന്നു.
11യഹോവയുടെ വചനങ്ങൾ അവന്റെദാസ
നെ താക്കീതുചെയ്യുന്നു. അവയെ അനുസരിക്കു
ന്നതിൽ നിന്നാണ് നല്ല കാര്യങ്ങളുണ്ടാകുന്നത്.
12യഹോവേ, സ്വന്തം തെറ്റുകളെകാണാൻ ആ
ർക്കും കഴിയില്ല. അതിനാൽ, രഹസ്യപാപങ്ങൾ
ചെയ്യാൻ എന്നെ അനുവദിക്കരുതേ.
13ഞാനറിഞ്ഞുകൊണ്ട് പാപങ്ങൾ ചെയ്യുന്ന
തുതടയേണമേ. ആ പാപങ്ങൾ എന്നെ ഭരിക്കാ
തിരിക്കേണമേ. നിന്റെ സഹായമുണ്ടെങ്കിൽ
എനിക്ക് നിർമ്മലനും പാപവിമുക്തനുമായിരി
ക്കാം. 14എന്റെ വാക്കും ചിന്തയുംനിന്നെ പ്രീതി
പ്പെടുത്തിയെങ്കിൽ എന്നു ഞാനാശിക്കുന്നു. യ
ഹോവേ, നീയെന്റെ പാറയാകുന്നു. നീയാ
ണെന്റെ രക്ഷകൻ.

## സങ്കീർത്തനം 20

*സംവിധായകന്. ദാവീദിന്റെ ഒരു ഗാനം.*

1ദുരിതങ്ങളുണ്ടാകുമ്പോൾ സഹായത്തിനുള്ള
നിന്റെ വിളിക്ക് യഹോവ മറുപടി തരട്ടെ.
യാ ക്കോബിന്റെ ദൈവം നിന്നെ സംരക്ഷി
ക്കട്ടെ. യാക്കോബിന്റെ ദൈവം നിന്റെ നാമ
ത്തെ പുകഴ്ത്തട്ടെ.
2ദൈവം തന്റെ വിശുദ്ധമന്ദിരത്തിൽ നിന്നും
നിനക്കു സഹായമയയ്ക്കട്ടെ. സീയോനിൽനി
ന്നും അവൻ നിന്നെസഹായിക്കട്ടെ.
3നിന്റെ വഴിപാടുകളെല്ലാം ദൈവം ഓർമ്മി
ക്കട്ടെ. നിന്റെ ബലികളെല്ലാം അവൻ സ്വീകരി
ക്കട്ടെ.

4നിനക്ക് യഥാർത്ഥത്തിൽ വേണ്ടത് ദൈവം
തരട്ടെ. നിന്റെ പദ്ധതികൾ അവൻ വിജയിപ്പി
ക്കട്ടെ.
5ദൈവം നിന്നെ സഹായിക്കുമ്പോൾ ഞങ്ങൾ
സന്തോഷിക്കും. ദൈവത്തിന്റെ നാമത്തെ നമു
ക്കുവാഴ്ത്താം. നീ ചോദിക്കുന്നതെല്ലാം യഹോ
വ നിനക്കുതരട്ടെ.
6താൻ തെരഞ്ഞെടുത്ത രാജാവിനെ
യഹോവ സഹായിക്കുന്നുണ്ടെന്നെനിക്കറിയാം.
ദൈവം തന്റെ വിശുദ്ധസ്വർഗ്ഗത്തിലായിരുന്നു.
തന്റെ തെരഞ്ഞെടുക്കപ്പെട്ട രാജാവിന് അവൻ
മറുപടി നൽകുകയും ചെയ്തു. രാജാവിനെ
രക്ഷിക്കാൻ ദൈവം തന്റെ മഹാശക്തി ഉപ
യോഗിച്ചു.
7ചിലർ തങ്ങളുടെ തേരുകളെ ആശ്രയിക്കുന്നു.
ചിലർ തങ്ങളുടെ ഭടന്മാരെയും. പക്ഷേ ഞങ്ങൾ
ഞങ്ങളുടെ ദൈവത്തിൽ ആശ്രയിക്കുകയും അ
വന്റെ നാമത്തെ വിളിച്ചപേക്ഷിക്കുകയും ചെ
യ്യുന്നു!
8ആ അന്യർ പരാജിതരാവുകയും യുദ്ധ
ത്തിൽ വധിക്കപ്പെടുകയും ചെയ്തു. പക്ഷേ
ഞങ്ങൾ ജയിച്ചു! ഞങ്ങളാണു വിജയികൾ!
9തന്റെ തെരഞ്ഞെടുക്കപ്പെട്ട രാജാവിനെ യ
ഹോവ രക്ഷിച്ചു. ദൈവത്തിന്റെ തെരഞ്ഞെടു
ക്കപ്പെട്ട രാജാവ് സഹായത്തിനായി വിളിക്കുക
യും ദൈവം മറുപടി നൽകുകയും ചെയ്തു.

### സങ്കീർത്തനം 21

*സംവിധായകന്. ദാവീദിന്റെ ഒരു ഗാനം.*
1യഹോവേ, നിന്റെകരുത്ത് രാജാവിനെ സ
ന്തോഷിപ്പിക്കുന്നു. നീ രക്ഷിക്കുമ്പോളാണവൻ
അത്രത്തോളം ആഹ്ലാദിക്കുന്നത്.
2രാജാവിന് അവൻ ആഗ്രഹിക്കുന്നതെല്ലാം
നീ കൊടുത്തു. യഹോവേ, രാജാവ് ചിലതൊ
ക്കെ ആവശ്യപ്പെട്ടു, അതൊക്കെ നീ നൽകുക
യും ചെയ്തു.
3യഹോവേ, രാജാവിനെ യഥാർത്ഥത്തിൽ
നീ അനുഗ്രഹിച്ചു. അവന്റെ ശിരസ്സിൽ നീ
സ്വർണ്ണകിരീടമണിയിച്ചു.
4ദൈവമേ, നിന്നോടവൻ ജീവിതം ചോദിച്ചു.
നീയവനതു കൊടുക്കുകയും ചെയ്തു! എന്നെ
ന്നേയ്ക്കും, എക്കാലവും തുടരുന്ന നീണ്ട ജീവി
തം നീ അവനുനൽകി.
5രാജാവിനെ നീ വിജയത്തിലേക്കു നയിക്കു
കയും അവന് വലിയ തേജസ്സു നൽകുകയും
ചെയ്തു. അവന് നീ ബഹുമാനവും മഹത്വവും
നൽകി.
6ദൈവമേ, രാജാവിനെ നീ എന്നേക്കും അനു
ഗ്രഹിച്ചിരിക്കുന്നു. നിന്റെ മുഖം ദർശിക്കുന്നത്
രാജാവിനെ ആനന്ദിപ്പിക്കുന്നു.
7രാജാവ് യഹോവയിൽ വിശ്വസിക്കുന്നു. അ
ത്യുന്നതനായ ദൈവം അവനെ നിരാശപ്പെടു
ത്തുകയില്ല.
8ദൈവമേ, നീ ശക്തനാണെന്ന് നിന്റെ ശത്രു
ക്കൾക്കു മുഴുവൻ നീ കാട്ടിക്കൊടുക്കും. നിന്റെ
ശക്തിനിന്നെ വെറുക്കുന്നവരെ തോല്പിക്കും.
9യഹോവേ, നീ രാജാവിനോടൊപ്പമുള്ളപ്പോ
ൾ എല്ലാം ദഹിപ്പിക്കുന്ന എരിയുന്ന ചൂളപോ
ലെയാണവൻ. അവന്റെ കോപം ആളുന്ന
അഗ്നിപോലെ, തന്റെ ശത്രുക്കളെ അവൻ
നശിപ്പിക്കും.
10അവന്റെ ശത്രുക്കളുടെ കുടുംബങ്ങൾ നശി
പ്പിക്കപ്പെടും. അവർ ഭൂമിയിൽനിന്ന് തുടച്ചു
മാറ്റപ്പെടും.
11എന്തുകൊണ്ടെന്നാൽ, യഹോവേ, അവർ
നിനക്കെതിരെ ഗൂഢാലോചന നടത്തി. തിന്മ
കൾചെയ്യാനവർ ആലോചിച്ചെങ്കിലും വിജയി
ച്ചില്ല.
12യഹോവേ, അവരെ നീ നിന്റെ അടിമക
ളാക്കി. അവരെ നീ കയറുകൊണ്ടു കൂട്ടിക്കെട്ടി.
അവരുടെ കഴുത്തിൽ നീ കയറിട്ടു. അടിമകളെ
പ്പോലെ നീ അവരെ കുമ്പിടീച്ചു.
13യഹോവേ, നിന്റെ ശക്തിനിമിത്തം നീ
സ്തുതിക്കപ്പെടട്ടെ! ഞങ്ങൾ നിന്റെ മഹത്വ
ത്തെക്കുറിച്ച് പാടുകയും സംഗീതോപകരണ
ങ്ങൾ മീട്ടുകയും ചെയ്യും!

### സങ്കീർത്തനം 22

*സംവിധായകന്. "ഉദയത്തിന്റെ പേടമാൻ"*
*എന്ന രാഗത്തിൽ ദാവീദിന്റെ ഒരു ഗാനം.*
1എന്റെ ദൈവമേ, എന്റെ ദൈവമേ! നീയെ
ന്നെ കൈവിട്ടതെന്ത്? എന്നെ രക്ഷിക്കാൻ കഴി
യാത്തത്ര ദൂരെയാണു നീ! സഹായത്തിനായു
ള്ള എന്റെ നിലവിളികൾ കേൾക്കാൻ കഴിയാ
ത്തത്ര ദൂരെയാണു നീ!
2എന്റെദൈവമേ, പകൽ സമയത്ത് സഹാ
യത്തിനു ഞാൻ നിന്നെ വിളിച്ചു. പക്ഷേ നീ
വിളികേട്ടില്ല. രാത്രിയിലും നിന്നെ ഞാൻ
വിളിച്ചു കൊണ്ടേയിരുന്നു.
3ദൈവമേ, വിശുദ്ധനായവൻ നീയാകുന്നു.
നീ രാജാവായിരിക്കുന്നു. യിസ്രായേലിന്റെ
സ്തുതികൾക്കുമേൽ നീ സിംഹാസനസ്ഥനാ
യിരിക്കുന്നു.
4ഞങ്ങളുടെ പൂർവ്വികർ നിന്നെ ആശ്രയിച്ചു.
അതെ, ദൈവമേ, അവർ നിന്നിൽ ആശ്രയിച്ചു.
നീ അവരെ രക്ഷിക്കുകയും ചെയ്തു.
5ദൈവമേ, ഞങ്ങളുടെ പൂർവ്വികർ സഹായ
ത്തിനായി നിന്നെ വിളിക്കുകയും അവർ ശത്രു
ക്കളിൽനിന്നും രക്ഷപെടുകയും ചെയ്തു. അ
വർ നിന്നെ ആശ്രയിച്ചു അവർ നിരാശിതരുമാ
യില്ല!
6അതിനാൽ, ഞാനൊരു പുഴുവാണ്, മനുഷ്യ
നല്ല. ആളുകൾ എന്നെപ്പറ്റി ലജ്ജിച്ചു. അവരെ
ന്നെ നിന്ദിക്കുന്നു.
7എന്നെ നോക്കുന്നവർ എന്നെ പരിഹസിക്കു
ന്നു. അവർ തലകുലുക്കുകയും എനിക്കുനേരെ
തങ്ങളുടെ നാവുകൾ നീട്ടുകയും ചെയ്യുന്നു.*
8അവരെന്നോടു പറയുന്നു: യഹോവയെ
സഹായത്തിനു വിളിക്കുക. അവൻ നിന്നെ
രക്ഷിക്കട്ടെ. അവനു നിന്നോടത്രയ്ക്കു സ്നേഹ
മുണ്ടെങ്കിൽ തീർച്ചയായും അവൻ നിന്നെ രക്ഷി
ക്കും!"
9ദൈവമേ, യഥാർത്ഥത്തിൽ ഞാൻ ആശ്ര
യിക്കുന്ന ഒരുവൻ നീയാണെന്നതാണു സത്യം.
പിറന്നനാൾ മുതൽ നീയെന്നെ പരിപാലിക്കു
ന്നു. അമ്മയുടെ മുലകുടിച്ചുകൊണ്ടിരുന്നപ്പോ
ഴും നീയാണെന്നെ ആശ്വസിപ്പിച്ചതും എനിക്കു
റപ്പു തന്നതും.
10പിറന്നനാൾ മുതൽക്കു നീയായിരുന്നെന്റെ
ദൈവം. ഗർഭപാത്രത്തിൽനിന്നും പുറത്തുവന്ന
പ്പോൾ മുതൽ ഞാൻ നിന്റെ പരിരക്ഷണത്തി
ലാണ്.

---

**നാവുകൾ … ചെയ്യുന്നു** ആളുകൾ തങ്ങളുടെ അനിഷ്ടമോ വെറുപ്പോ നാണക്കേടോ പ്രകടിപ്പി ക്കാനുപയോഗിച്ചിരുന്ന അടയാളങ്ങളായിരുന്നു ഇത്.

11അതിനാൽ ദൈവമേ, എന്നെ കൈവിട
രുതേ! കുഴപ്പങ്ങളടുത്തിരിക്കുന്നു. എന്നെ സഹാ
യിക്കാൻ ആരുമില്ലതാനും.
12എനിക്കുചുറ്റും ആളുകളുണ്ട്. എന്നെ ചുഴലു
ന്നശക്തരായ കാളകളെപ്പോലെയാണവർ.
13അലറുകയും ഇരയെ കടിച്ചുകീറുകയും
ചെയ്യുന്ന സിംഹത്തെപ്പോലെ പിളർന്ന വായ
കളാണവരുടേത്.
14എൻെറശക്തി നിലത്തൊഴിച്ചവെള്ളം പോ
ലെവറ്റി. എൻെറ അസ്ഥികളെല്ലാം വേർപെട്ടി
രിക്കുന്നു. എൻെറ ധൈര്യം ചോർന്നുപോയി!
15പൊട്ടിയ മൺപാത്രംപോലെ എൻെറ
വായ് വരണ്ടിരിക്കുന്നു. എൻെറനാവ് അണ്ണാ
ക്കിൽ ഒട്ടിപ്പിടിക്കുന്നു. “മരണത്തിൻെറ പൊടി
യിൽ” നീയെന്നെ ഇട്ടിരിക്കുന്നു.
16“നായ്ക്കൾ” എനിക്കുചുറ്റിലും കൂടിയിരിക്കു
ന്നു. ദുഷ്ടരുടെ സംഘം എന്നെ കെണിയിലാ
ക്കിയിരിക്കുന്നു. എൻെറ കൈകാലുകൾ അവർ
തുളച്ചിരിക്കുന്നു.*
17എനിക്കെൻെറ അസ്ഥികൾ കാണാനാകു
ന്നു. ജനം എന്നെതുറിച്ചുനോക്കുകയും ചെയ്യു
ന്നു! അവർഎന്നെ നോക്കിക്കൊണ്ടേയിരിക്കുന്നു!
18എൻെറവസ്ത്രങ്ങൾ അവർ വീതം വയ്ക്കു
കയാണ്. എൻെറ മേലങ്കിക്കായി അവർ നറുക്കി
ടുന്നു.
19യഹോവേ, എന്നെ കൈവെടിയരുതേ! നീ
യാണെൻെറ ശക്തി. വേഗം എന്നെ രക്ഷിച്ചാ
ലും!
20യഹോവേ, എൻെറ ജീവനെ വാളിൽനി
ന്നും രക്ഷിച്ചാലും. എൻെറ വിലയേറിയ ജീവി
തത്തെ ആ നായ്ക്കളിൽനിന്നും രക്ഷിക്കേണമേ.
21സിംഹത്തിൻെറ വായിൽനിന്നും എന്നെ ര
ക്ഷിച്ചാലും. കാളകളുടെ കൊമ്പിൽനിന്നും എ
ന്നെ സംരക്ഷിച്ചാലും.
22യഹോവേ, നിന്നെപ്പറ്റി ഞാനെൻെറ സ
ഹോദരന്മാരോടു പറയും. മഹാസഭയിൽ നി
ന്നെ ഞാൻ സ്തുതിക്കും.
23അവനെ ആരാധിക്കുന്നവരേ, നിങ്ങളവനെ
വാഴ്ത്തുവിൻ! യിസ്രായേലിൻെറ പിൻഗാമിക
ളേ, യഹോവയെ മഹത്വപ്പെടുത്തുക! മുഴുവൻ
യിസ്രായേലുകാരേ, യഹോവയെ ഭയക്കുകയും
ആദരിക്കുകയും ചെയ്യുക.
24എന്തുകൊണ്ടെന്നാൽ, ദുരിതങ്ങളിൽപ്പെട്ട
പാവങ്ങളെ യഹോവ സഹായിക്കുന്നു. അവ
രെപ്പറ്റി യഹോവയ്ക്കു ലജ്ജയില്ല. അവനവരെ
വെറുക്കുന്നില്ല. ജനങ്ങൾ സഹായത്തിനായി
വിളിക്കുമ്പോൾ അവൻ അവരിൽ നിന്നും ഒളി
ച്ചിരിക്കുകയില്ല.
25യഹോവേ, മഹാസഭയിൽ എൻെറ പ്രശം
സ നിന്നിൽനിന്നുവരുന്നു. ആരാധകരുടെ മുഴു
വൻ മുമ്പിൽവച്ച് ഞാൻ നേർന്ന ബലികൾ
ഞാനർപ്പിക്കും.
26പാവപ്പെട്ടവരേ, വരുവിൻ, തിന്നുവിൻ, സം
തൃപ്തരാകുവിൻ. യഹോവയെത്തേടി വന്നവ
രേ, അവനെ വാഴ്ത്തുക! നിങ്ങളുടെഹൃദയം
എന്നെന്നേക്കും ആനന്ദിക്കട്ടെ!*
27വിദൂരരാഷ്ട്രങ്ങളിലെ ജനങ്ങൾ മുഴുവനും
യഹോവയെ ഓർമ്മിക്കുകയും അവനിലേക്കു
തിരിച്ചുവരികയും ചെയ്യട്ടെ. മുഴുവൻ വിദേശി
കളും യഹോവയെ ആരാധിക്കട്ടെ.
28എന്തുകൊണ്ടെന്നാൽ, യഹോവയാകുന്നു
രാജാവ്. എല്ലാ രാഷ്ട്രങ്ങളെയും അവൻ ഭരി
ക്കുന്നു.
29ഭൂമിയിലെ നല്ല വിളവുമുഴുവനും തിന്ന
കരുത്തരും ആരോഗ്യവാന്മാരുമായ ജനങ്ങൾ
ദൈവത്തിനുമുമ്പിൽ നമസ്കരിക്കും. മരിക്കാനി
രിക്കുന്നവരും മരിച്ചു കഴിഞ്ഞവരും ദൈവത്തി
നു മുമ്പിൽ കുമ്പിടും!
30ഭാവിയിൽ ഞങ്ങളുടെ പിൻഗാമികൾ യ
ഹോവയെ ശുശ്രൂഷിക്കും. ആളുകൾ അവനെപ്പ
റ്റി എന്നും പറയും.
31ഓരോതലമുറയും അവരുടെകുട്ടികളോട് യ
ഹോവയുടെ സൽപ്രവൃത്തികളെപ്പറ്റി പ്രസ്താ
വിക്കും.

## സങ്കീർത്തനം 23

*ദാവീദിൻെറ ഒരു ഗാനം.*

1യഹോവ എൻെറ ഇടയനാകുന്നു. വേണ്ടേ
തെല്ലാം എനിക്ക് എപ്പോഴും ഉണ്ടായിരിക്കും.
2പച്ചപ്പുൽമേട്ടിൽ അവനെന്നെ കിടത്തുന്നു.
ശാന്തമായ ജലാശയങ്ങളിലേക്ക് അവനെന്നെ
നയിച്ചു കൊണ്ടുപോകുന്നു.
3അവൻെറ നാമത്തിൻെറ നന്മയ്ക്ക് എൻെറ
പ്രാണനു അവൻ പുതുശക്തിനൽകുന്നു. അവ
ൻ സത്യമായും നന്മനിറഞ്ഞവനെന്നു കാണി
ക്കാൻ അവനെന്നെ നന്മയുടെ പാതയിലൂടെ
നയിക്കുന്നു.
4മരണത്തിൻെറ ഇരുണ്ട താഴ്വരയിലൂടെ നട
ന്നാൽപ്പോലും ഒരപകടത്തെപ്പറ്റിയും എനിക്കു
ഭയമുണ്ടാകുകയില്ല. എന്തെന്നാൽ, യഹോവേ,
നീ എന്നോടൊപ്പമുണ്ട്. നിൻെറവടിയും കോ
ലും എന്നെ ആശ്വസിപ്പിക്കുന്നു.
5യഹോവേ, എൻെറശത്രുക്കളുടെ മുമ്പിൽ നീ
എനിക്കായി മേശ ഒരുക്കിയിരിക്കുന്നു. എൻെറ
തലയിൽ നീ തൈലമൊഴിച്ചു. എൻെറ പാന
പാത്രം നിറഞ്ഞു കവിയുന്നു.
6ഇനിയുള്ള എൻെറ ജീവിതകാലത്ത്
നന്മയും കരുണയും എന്നോടൊപ്പമുണ്ടാകും.
വളരെ നീണ്ടകാലം ഞാൻ യഹോവയുടെ
ആലയത്തി ലിരിക്കുകയും ചെയ്യും.

## സങ്കീർത്തനം 24

*ദാവീദിൻെറ ഒരു ഗാനം.*

1ഭൂമിയും അതിലുള്ള സകലതും യഹോവ
യ്ക്കുള്ളതാകുന്നു. ലോകവും അതിൽ വസിക്കു
ന്ന എല്ലാവരും അവൻേറതാണ്.
2യഹോവ സമുദ്രത്തിനുമീതെ ഭൂമിയെ നിർ
മ്മിച്ചു. നദികൾക്കുമേൽ അവനതിനെ നിർമ്മി
ച്ചു.
3യഹോവയുടെ പർവ്വതത്തിലേക്കു പോകു
വാൻ ആർക്കാണുകഴിയുക? യഹോവയുടെ വി
ശുദ്ധആലയത്തിൽനിന്ന് ആരാധിക്കാൻ ആർ
ക്കാണു കഴിയുക?
4ദോഷം ചെയ്യാത്തവർ, നിർമ്മലഹൃദയർ, എ
ൻെറനാമത്തിൽ* വ്യാജമായി ആണയിടാത്ത
വർ, നുണയും വ്യാജവാഗ്ദാനവും പറയാത്ത
വർ. അവർക്കു മാത്രമേ അവിടെ ആരാധിക്കാൻ
കഴിയൂ.
5നല്ലവർമറ്റുള്ളവരെ അനുഗ്രഹിക്കാൻ യഹോ
വയോടപേക്ഷിക്കുന്നു. അവർക്ക് നന്മകൾ ചെ

---

**ഒരു … തുളച്ചിരിക്കുന്നു** എൻെറ കൈകളും കാല്പാദങ്ങളും അവൻ തുളച്ചു” എന്നാണു ഗ്രീക്കുപാഠം. ചെറിയൊരു മാറ്റം വരുത്തിയാൽ എബ്രായഭാഷയിൽ “ഒരു സിംഹത്തെപ്പോലെ” എന്നതിന് “അവൻ തുളച്ചു” അഥവാ “അവർ കുഴിച്ചു” എന്നും അർത്ഥമാകും.

**ആനന്ദിക്കട്ടെ** “ജീവിക്കുക” എന്നർത്ഥം.

**എൻെറ നാമം** “എൻെറ ആത്മാവ്” എന്നർത്ഥം.

യ്യാൻ അവർ തങ്ങളുടെ രക്ഷകനായ യഹോവ
യോടപേക്ഷിക്കുന്നു.
6ആ നല്ലവർ ദൈവത്തെ അനുഗമിക്കാനായി
ശ്രമിക്കുന്നു. യാക്കോബിൻെറ ദൈവത്തിങ്കലേ
ക്കവർ സഹായത്തിനു ചെല്ലുന്നു.
7കവാടങ്ങളേ, നിങ്ങളുടെ തലയുയർത്തുക!
പഴയവാതിലുകളേ, തുറക്കൂ, തേജസ്സേറിയ
രാജാവ് അകത്തേക്കു വരട്ടെ.
8തേജസ്സേറിയരാജാവ് ആരാണ്? യഹോവ
യാണ് ആ രാജാവ്.കരുത്തനായ ഭടനാണവൻ.
യഹോവയാണ് ആ രാജാവ്. അവനാണ് യുദ്ധ
വീരൻ.
9കവാടങ്ങളേ തലയുയർത്തൂ! പുരാതനവാ
തിലുകളേ, തുറക്കൂ, തേജസ്സേറിയരാജാവ് കട
ന്നുവരട്ടെ.
10ആരാണ് ആ തേജസ്സേറിയരാജാവ്? സർവ്വ
ശക്തനായ യഹോവയാകുന്നു ആ രാജാവ്! മഹ
ത്വവാനായ രാജാവാകുന്നു അവൻ.

## സങ്കീർത്തനം 25

*ദാവീദിൻെറ ഗാനം.*

1യഹോവേ, ഞാൻ സ്വയം നിനക്കു സമർപ്പി
ക്കുന്നു.
2എൻെറദൈവമേ, ഞാൻ നിന്നിൽ ആശ്രയി
ക്കുന്നു. ഞാൻ നിരാശനാവുകയുമില്ല. എൻെറ
ശത്രുക്കൾ എന്നെ പരിഹസിക്കുകയില്ല.
3നിന്നിൽ ആശ്രയിക്കുന്നവൻ നിരാശപ്പെടു
കയില്ല. എന്നാൽ വിശ്വാസവഞ്ചകർ നിരാശി
തരാകും. അവർ ഒന്നും നേടുകയില്ല.
4യഹോവേ, നിൻെറമാർഗ്ഗം പഠിക്കാൻ എ
ന്നെ സഹായിക്കേണമേ. നിൻെറമാർഗ്ഗം എന്നെ
പഠിപ്പിക്കേണമേ.
5എന്നെ നയിക്കുകയും നിൻെറസത്യങ്ങൾ എ
ന്നെ പഠിപ്പിക്കുകയും ചെയ്യേണമേ. എൻെറ
രക്ഷകനും ദൈവവും നീയാകുന്നു. എന്നും
ഞാൻ നിന്നെ ആശ്രയിക്കുന്നു.
6യഹോവേ, എന്നോടു കാരുണ്യവാനായിരി
ക്കാൻ ഓർമ്മിക്കേണമേ. യഹോവേ, നിൻെറ
നിത്യമായ ഇളംസ്നേഹം എന്നോടു കാട്ടേ
ണമേ.
7ചെറുപ്പകാലത്തു ഞാൻ ചെയ്ത പാപങ്ങ
ളും തിന്മകളും ഓർമ്മിക്കാതിരിക്കേണമേ.
യഹോവേ, നിൻെറ നല്ല നാമത്തിനായി
എന്നെ സ്നേഹത്തോടെ ഓർക്കേണമേ.
8യഹോവ പരമാർത്ഥത്തിൽ നല്ലവനാണ്.
പാപികൾക്കവൻ നീതിയുടെമാർഗ്ഗം പഠിപ്പി
ച്ചുകൊടുക്കുന്നു.
9വിനീതരെ അവൻ തൻെറമാർഗ്ഗം പഠിപ്പിക്കു
ന്നു. അവരെ അവൻ നീതിയോടെ നയിക്കുന്നു.
10അവൻെറ ഉടമ്പടികളും വാഗ്ദാനങ്ങളും
പാലിക്കുന്നവരോടു യഹോവ കാരുണ്യവാനും
സത്യവാനുമാകുന്നു.
11യഹോവേ, ഞാനൊരുപാടു തെറ്റായകാര്യ
ങ്ങൾ ചെയ്തിരിക്കുന്നു. നിൻെറ നാമത്തിൻെറ
നന്മയ്ക്കായി എന്നോടു ക്ഷമിക്കേണമേ.
12യഹോവയെ പിന്തുടരുന്നവന് ദൈവം ഏറ്റ
വും നല്ല ജീവിതമാർഗ്ഗം കാണിച്ചു കൊടുക്കും.
13അയാൾ നല്ല കാര്യങ്ങൾ അനുഭവിക്കുകയും
അയാളുടെ പിൻഗാമികൾ ദൈവം വാഗ്ദത്തം
ചെയ്ത ഭൂമി അവകാശമാക്കുകയും ചെയ്യും.
14യഹോവ തൻെറ അനുയായികളോടു
തൻെറ രഹസ്യങ്ങൾ പറയുന്നു. തൻെറകരാർ
അവനവരെ പഠിപ്പിക്കുന്നു.
15ഞാനെപ്പോഴും സഹായത്തിനായി യഹോ
വയെ തേടുന്നു. അവനെപ്പോഴും എന്നെ കുഴപ്പ
ങ്ങളിൽനിന്നു മോചിപ്പിക്കുന്നു.*
16യഹോവേ ഞാൻ പീഡിതനും ഏകാകിയു
മാണ്. എന്നിലേക്കുതിരിഞ്ഞ് കരുണ കാണിച്ചാ
ലും.
17എൻെറ കുഴപ്പങ്ങളിൽനിന്നും എന്നെമോചി
പ്പിച്ചാലും. എൻെറ പ്രശ്നങ്ങൾ പരിഹരി
ക്കാൻ സഹായിച്ചാലും.
18യഹോവേ, എൻെറ പീഡകളും കഷ്ടതക
ളും കാണേണമേ. ഞാൻ ചെയ്തിരിക്കുന്ന
പാപങ്ങൾ എന്നോടു പൊറുത്താലും.
19എൻെറ ശത്രുക്കളെ കണ്ടാലും. അവരെന്നെ
വെറുക്കുകയും ഉപദ്രവിക്കുവാൻ ശ്രമിക്കുകയും
ചെയ്യുന്നു.
20ദൈവമേ, എന്നെ സംരക്ഷിക്കുകയും രക്ഷി
ക്കുകയും ചെയ്യേണമേ. ഞാൻ നിന്നിൽ ആശ്ര
യിക്കുന്നു, അതിനാൽ ദയവായി എന്നെ നിരാ
ശനാക്കരുതേ.
21ദൈവമേ, നീ സത്യമായും നല്ലവൻ. ഞാൻ
നിന്നിൽ ആശ്രയിക്കുന്നു, അതിനാലെന്നെ സം
രക്ഷിക്കേണമേ.
22ദൈവമേ, യിസ്രായേൽജനതയെ അവരുടെ
മുഴുവൻ പ്രശ്നങ്ങളിൽനിന്നും രക്ഷിക്കേണമേ.

## സങ്കീർത്തനം 26

*ദാവീദിൻെറ ഗാനം.*

1യഹോവേ, എന്നെവിധിക്കേണമേ. ഞാൻ
ഒരു നിർമ്മലജീവിതം നയിച്ചെന്നു തെളിയി
ച്ചാലും. ഒരിക്കലും ഞാൻ യഹോവയിൽ വിശ്വ
സിക്കാതിരുന്നിട്ടില്ല.
2യഹോവേ, എന്നെ പരീക്ഷിക്കേണമേ. എ
ൻെറ ഹൃദയത്തിലേക്കും മനസ്സിലേക്കും ചൂഴ്ന്നു
നോക്കേണമേ.
3നിൻെറ ഇളംസ്നേഹം ഞാനെപ്പോഴും കാ
ണുന്നു. നിൻെറ സത്യങ്ങളാൽ ഞാൻ ജീവിക്കു
ന്നു.
4ഞാൻ ആ വിലകെട്ടവരിലൊരുവനല്ല.*
5ആ ദുഷ്ടസംഘങ്ങളെ ഞാൻ വെറുക്കുന്നു.
ആ ദുഷ്ടസംഘത്തിൽ ഞാൻ ഒരിക്കലും ചേരു
കയില്ല.
6യഹോവേ, നിൻെറ യാഗപീഠത്തിലേക്കു
ഞാൻ വരേണ്ടതിന്*ശുദ്ധതതെളിയിക്കാൻ ഞാ
നെൻെറ കൈകൾ കഴുകുന്നു.
7യഹോവേ, ഞാൻ നിനക്കു സ്തോത്രം പാടു
ന്നു. നിൻെറ അത്ഭുതപ്രവൃത്തികളെപ്പറ്റി ഞാൻ
പാടുന്നു.
8യഹോവേ, നിൻെറ ആലയത്തെ ഞാൻ
സ്നേഹിക്കുന്നു. നിൻെറ മഹത്വകൂടാരത്തെ
ഞാൻ സ്നേഹിക്കുന്നു.
9യഹോവേ, ആ പാപികളോട് എന്നെ ചേർ
ത്തുകാണരുതേ. ആ കൊലയാളികളോടൊപ്പം
എന്നെ വധിക്കരുതേ.

---

**അവനെപ്പോഴും ... മോചിപ്പിക്കുന്നു** “വലയിൽ നിന്നും അവനെൻെറ പാദങ്ങൾ നീക്കം ചെയ്യുന്നു” എന്നർത്ഥം.

**വിലകെട്ടവരിലൊരുവനല്ല** “ഞാൻ അസത്യവാദികളോടോ കുടിലമനസ്കരോടോ ചേരുന്നില്ല” എന്നർത്ഥം.

**നിൻെറ ... വരേണ്ടതിന്** അഥവാ “നിൻെറബലിപീഠത്തിനുചുറ്റും ഞാൻ മുന്നേറണം.” ദൈവാലയത്തിൽ ശുശ്രൂഷ നടത്താൻ തയ്യാറെടുക്കുന്ന ഒരു പുരോഹിതനോ ലേവ്യനോ പാടുന്നതാകാം ഇത്.

10അവർ മറ്റുള്ളവരെ വഞ്ചിക്കുന്നു. തിന്മകൾ ചെയ്യാൻ അവർ കൈക്കൂലിവാങ്ങിയേക്കാം.

11പക്ഷേ ഞാൻ നിഷ്കളങ്കനാണ്. അതിനാൽ, ദൈവമേ, എന്നോടു ദയ കാട്ടുകയും എന്നെ രക്ഷിക്കുകയും ചെയ്യേണമേ.

12എല്ലാ അപകടങ്ങളിൽനിന്നും സുരക്ഷിതനാണു ഞാൻ. നിന്റെ ജനത്തിന്റെ സഭയിൽ നിന്നുകൊണ്ട് യഹോവേ, ഞാൻ നിന്നെ വാഴ്ത്തുന്നു.

## സങ്കീർത്തനം 27

*ദാവീദിന്റെ ഗാനം.*

1യഹോവേ, നീ എന്റെ പ്രകാശവും രക്ഷകനുമാകുന്നു. ഞാനാരെയും ഭയക്കേണ്ടതില്ല! ജീവിതത്തിലെ എന്റെ അഭയസ്ഥാനമാണു യഹോവ. അതിനാൽ ഞാനാരെയും ഭയപ്പെടുകയില്ല.

2ദുഷ്ടന്മാർ എന്നെ ആക്രമിച്ചേക്കാം. അവരെന്റെ ശരീരം നശിപ്പിക്കാൻ ശ്രമിച്ചേക്കാം. എന്റെ ശത്രുക്കൾ എന്നെ ആക്രമിച്ചു നശിപ്പിക്കാൻ ശ്രമിച്ചേക്കാം. പക്ഷേ അവർ കുഴഞ്ഞുവീഴും.

3പക്ഷേ ഒരു സൈന്യംതന്നെ എന്നെ വളഞ്ഞാലും ഞാൻ ഭയപ്പെടുകയില്ല. ജനം യുദ്ധത്തിൽ എന്നെ ആക്രമിച്ചാലും ഞാൻ ഭയപ്പെടുകയില്ല. എന്തുകൊണ്ടെന്നാൽ ഞാൻ യഹോവയിൽ ആശ്രയിക്കുന്നു.

4യഹോവയിൽനിന്ന് ഒന്നു മാത്രമേ ഞാനാവശ്യപ്പെടുന്നുള്ളൂ. “യഹോവയുടെ മനോഹാരിത കാണുന്നതിനും അവന്റെ ഇരിപ്പിടം സന്ദർശിക്കുന്നതിനും. എനിക്കെന്റെ ജീവിതകാലമാകെ അവന്റെ ആലയത്തിലിരിക്കാൻ കഴിഞ്ഞെങ്കിൽ!”

5ഞാൻ അപകടത്തിൽപ്പെടുമ്പോൾ യഹോവ എന്നെ സംരക്ഷിക്കും. അവനെന്നെ തന്റെ കൂടാരത്തിലൊളിപ്പിക്കും. എന്നെഅവൻ തന്റെ സുരക്ഷിതസ്ഥലത്തേക്കു കൊണ്ടുപോകും.

6ശത്രുക്കൾ എന്നെ വളഞ്ഞിരിക്കുന്നു. പക്ഷേ അവരെ തോല്പിക്കാൻ യഹോവയെന്നെ സഹായിക്കും! അപ്പോൾ അവന്റെ കൂടാരത്തിൽ ഞാൻ ബലികളർപ്പിക്കും. ആഹ്ലാദകൂജനങ്ങളോടെ ഞാൻ അവന് ബലികളർപ്പിക്കും. യഹോവയുടെ മഹത്വഗീതങ്ങൾ ഞാൻ പാടിക്കൊണ്ടിരിക്കും.

7യഹോവേ, എന്റെശബ്ദം കേട്ടാലും. എനിക്കുത്തരം നൽകേണമേ. എന്നോടു ദയകാട്ടിയാലും.

8എന്റെഹൃദയം പറയുന്നു, “പോയി യഹോവയുടെമുഖം അന്വേഷിക്കുക.” അതിനാൽ യഹോവേ, ഞാൻ നിന്നെ ആരാധിക്കുവാൻ വരുന്നു.

9യഹോവേ, നിന്റെ ദാസനിൽ നിന്നകലരുതേ. എന്നെസഹായിക്കേണമേ! എന്നെ തള്ളിയകറ്റരുതേ! എന്നെ കൈവെടിയരുതേ! എന്റെ ദൈവമേ, എന്റെരക്ഷകൻ നീയാകുന്നു.

10എന്റെ അമ്മയുമപ്പനും എന്നെ വിട്ടുപോയി.പക്ഷേ യഹോവ എന്നെഎടുക്കുകയും എന്നെ അവന്റേതാക്കുകയും ചെയ്തു.

11യഹോവേ, എനിക്കുശത്രുക്കളുണ്ട്. അതിനാലെന്നെ നിന്റെമാർഗ്ഗം പഠിപ്പിച്ചാലും. ശരിയായതുചെയ്യാൻ എന്നെ പഠിപ്പിച്ചാലും

12ശത്രുക്കളെന്നെ ആക്രമിച്ചു. അവരെന്നെപ്പറ്റി നുണകൾ പറഞ്ഞു. എന്നെ പീഡിപ്പിക്കാനവർ നുണകൾ പറഞ്ഞു. യഹോവേ, എന്റെ ശത്രുക്കൾക്ക് എന്നെ കൈമാറരുതേ.

13മരിക്കുന്നതിനുമുമ്പ്* യഹോവയുടെ നന്മ എനിക്കു കാണാനാകുമെന്നു ഞാൻ യഥാർത്ഥമായി വിശ്വസിക്കുന്നു.

14യഹോവയുടെ സഹായത്തിനായി കാത്തിരിക്കുക! കരുത്തോടെയും ധൈര്യത്തോടെയും യഹോവയുടെ സഹായത്തിനായി കാത്തിരിക്കുക!

## സങ്കീർത്തനം 28

*ദാവീദിന്റെ ഗാനം.*

1യഹോവേ, നീയെന്റെ പാറയാകുന്നു. സഹായത്തിനായി ഞാൻ നിന്നെവിളിക്കുന്നു. എന്റെ പ്രാർത്ഥനകളുടെ നേരെനിന്റെ ചെവികൊട്ടിയടയ്ക്കരുതേ. എന്റെ സഹായയാചനയ്ക്ക് ഉത്തരം നൽകിയില്ലെങ്കിൽ ഞാൻ ശവക്കുഴിയിലേക്കു പോയ മരിച്ചവരെക്കാൾ ഭേദമല്ലെന്ന് ആളുകൾ കരുതും.

2യഹോവേ, നിന്റെ അതിവിശുദ്ധസ്ഥലത്തേക്കു കൈകളുയർത്തി ഞാൻ പ്രാർത്ഥിക്കുന്നു. ഞാൻവിളിക്കുമ്പോൾ വിളികേട്ടാലും. എന്നോടു കരുണകാട്ടിയാലും.

3യഹോവേ, എന്നെ, ആ ദുഷ്ടന്മാരെപ്പോലെ കരുതരുതേ. അവർ അയൽക്കാരെ “സമാധാനം” എന്നു സംബോധന ചെയ്യുന്നു. പക്ഷേ മനസ്സുകൊണ്ട് അവർ അയൽക്കാർക്കെതിരെ തിന്മകളാസൂത്രണം ചെയ്യുകയാണ്.

4യഹോവേ, അവർ മറ്റുള്ളവർക്കെതിരെ തിന്മ ചെയ്യുന്നു. അതിനാലവർ ചെയ്ത തിന്മയ്ക്ക് അർഹമായ ശിക്ഷ അവർക്കു തിരികെ നൽകിയാലും.

5ദുഷ്ടന്മാർ യഹോവയുടെ സൽപ്രവൃത്തികളെ മനസ്സിലാക്കുന്നില്ല. ദൈവത്തിന്റെ സൽപ്രവൃത്തികൾ അവർ കാണുന്നില്ല. ഇല്ല, അവർ മനസ്സിലാക്കുന്നില്ല; അവർ നശിപ്പിക്കാൻ ശ്രമിക്കുന്നേയുള്ളൂ.

6യഹോവയെ വാഴ്ത്തുവിൻ! എന്റെ പ്രാർത്ഥന അവൻ കേട്ടു.

7യഹോവയാണെന്റെ കരുത്ത്. അവനാണെന്റെ കവചം. ഞാനവനെ വിശ്വസിച്ചു. അവനെന്നെ സഹായിക്കുകയും ചെയ്തു. ഞാൻ വളരെ ആഹ്ലാദിക്കുന്നു! ഞാനവനു സ്തുതിഗീതങ്ങൾ പാടുകയും ചെയ്യുന്നു.

8യഹോവ തന്റെ തെരഞ്ഞെടുക്കപ്പെട്ടവനെ സംരക്ഷിക്കുന്നു. യഹോവ അവനെ രക്ഷിക്കുന്നു. യഹോവയാണ് അവന്റെ കരുത്ത്.

9ദൈവമേ, നിന്റെ ജനതയെ രക്ഷിച്ചാലും. നിന്റേതായവരെ അനുഗ്രഹിച്ചാലും. അവരെ സമാധാനത്തോടെ അനുഗ്രഹിക്കേണമേ!

## സങ്കീർത്തനം 29

*ദാവീദിന്റെ ഗാനം.*

1ദൈവപുത്രന്മാരേ, യഹോവയെ വാഴ്ത്തുവിൻ! അവന്റെ തേജസ്സിനെയും ശക്തിയേയും വാഴ്ത്തുവിൻ.

2യഹോവയ്ക്ക് അവന്റെ നാമത്തിന് തക്ക മഹത്വം കൊടുക്കുക. നിന്റെ വിശേഷവസ്ത്രങ്ങളണിഞ്ഞ് അവനെ ആരാധിക്കുക.

3സമുദ്രത്തിൽ യഹോവ ശബ്ദമുയർത്തുന്നു. മഹാസമുദ്രത്തിനുമേൽ ഇടിനാദം പോലെയാകുന്നു തേജോമയനായ ദൈവത്തിന്റെ സ്വരം.

---

**മരിക്കുന്നതിനുമുമ്പ്** “ജീവന്റെ ദേശത്ത്” എന്നു വാച്യാർത്ഥം.

4യഹോവയുടെ ശബ്ദം അവന്റെ ശക്തിയെ
കാണിക്കുന്നു. അവന്റെസ്വരം അവന്റെ തേജ
സ്സിനെ കാണിക്കുന്നു.
5യഹോവയുടെ സ്വരം വൻ ദേവദാരു മരങ്ങ
ളെകഷണങ്ങളാക്കുന്നു. ലെബാനോനിലെവലി
യദേവദാരുമരങ്ങളെപ്പോലുംഅവൻതകർക്കുന്നു
6തുള്ളിക്കളിക്കുന്ന ഒരു പശുക്കുട്ടിയെപ്പോലെ
ലെബാനോനെ ദൈവം വിറപ്പിക്കുന്നു.ചാടിക്ക
ളിക്കുന്ന ഒരു കുഞ്ഞാടുപോലെ സിര്യോൻ
വിറയ്ക്കുന്നു.
7മിന്നൽപ്പിണരുകൾകൊണ്ട് യഹോവയുടെ
ശബ്ദം അന്തരീക്ഷത്തെ കീറിമുറിക്കുന്നു.
8യഹോവയുടെ ശബ്ദം മരുഭൂമിയെ വിറപ്പി
ക്കുന്നു. യഹോവയുടെ ശബ്ദംകേട്ട് കാദേശുമ
രുഭൂമി വിറയ്ക്കുന്നു.
9യഹോവയുടെ ശബ്ദം മാനിനെ ഭയപ്പെടു
ത്തുന്നു. യഹോവ വനങ്ങളെനശിപ്പിക്കുന്നു. പ
ക്ഷേ അവന്റെ ആലയത്തിൽ, ജനം അവന്റെ
മഹത്വത്തെ കീർത്തിക്കുന്നു.
10വെള്ളപ്പൊക്കക്കാലത്ത് യഹോവയായിരു
ന്നു രാജാവ്. അവൻ എന്നെന്നേക്കും രാജാവായി
രിക്കുകയും ചെയ്യും.
11തന്റെജനതയെ യഹോവ രക്ഷിക്കട്ടെ. ത
ന്റെജനതയെ അവൻ സമാധാനം കൊണ്ടനുഗ്ര
ഹിക്കട്ടെ.

### സങ്കീർത്തനം 30

*ദാവീദിന്റെ ഗാനങ്ങളിലൊന്ന്.*
*ആലയസമർപ്പണത്തിനുള്ളത്.*

1എന്റെ ദുരിതങ്ങളിൽനിന്ന് യഹോവയെ
ന്നെഉയർത്തി. ശത്രുക്കളെന്നെ തോല്പിക്കാനും
പരിഹസിക്കാനും നീ അനുവദിച്ചില്ല. അതി
നാൽ നിന്നെ ഞാൻ പ്രകീർത്തിക്കും.
2എന്റെദൈവമാകുന്ന യഹോവേ, ഞാൻ നി
ന്നോടു പ്രാർത്ഥിക്കുകയും നീയെന്നെ സുഖ
പ്പെടുത്തുകയും ചെയ്തു.
3എന്നെ നീ ശവക്കുഴിയിൽനിന്നുയർത്തി. എ
ന്നെ നീ ജീവിക്കാനനുവദിച്ചു. കുഴിയിൽക്കിട
ക്കുന്ന മരിച്ചവരോടൊപ്പം എനിക്കുകഴിയേണ്ടി
വന്നില്ല.
4ദൈവത്തിന്റെ അനുയായികളേ, യഹോവ
യ്ക്കു സ്തുതിപാടുക! അവന്റെ വിശുദ്ധനാമ
ത്തെ വാഴ്ത്തുക!
5ദൈവം കോപിച്ചിരിക്കുന്നു, അതിനാൽ വി
ധി“മരണ”മായിരുന്നു. പക്ഷേ അവന്റെ സ്നേ
ഹംതെളിയിക്കുകയും എനിക്കു “ജീവൻ” തരിക
യുംചെയ്തു. രാത്രിയിൽ, ഞാൻ കിടന്നു കരയു
കയായിരുന്നു. പിറ്റേന്നു പ്രഭാതത്തിൽ ഞാൻ
സന്തോഷത്തോടെ പാടുകയായിരുന്നു!
6സംരക്ഷണയിലും സുരക്ഷിതത്വത്തിലും ആ
യിരുന്നപ്പോൾ ഒന്നിനും എന്നെ ഉപദ്രവിക്കാ
നാവില്ലെന്ന് ഞാൻ കരുതി!
7അതെ, യഹോവേ, നീയെന്നോടു ദയകാട്ടി
യപ്പോൾ എനിക്കു പരാജയബോധമേ ഇല്ലായി
രുന്നു! പക്ഷേ നീയെന്നിൽ നിന്നകന്നപ്പോൾ
ഞാൻ പരിഭ്രമിച്ച് ഭയന്നുവിറച്ചു.
8ദൈവമേ, അതിനാൽ ഞാൻ നിന്നോടു
പ്രാർത്ഥിച്ചു. എന്നോടു കരുണ കാട്ടണമേയെ
ന്നു യാചിച്ചു.
9ഞാൻപറഞ്ഞു,“ദൈവമേ ഞാൻ മരിച്ചു നര
കത്തിൽ പോയാലെന്താണു ഗുണം? മരിച്ചവർ
പൂഴിയിൽ കിടക്കുന്നു! അവർ നിന്നെ സ്തുതി
ക്കുന്നില്ല. നീ എത്രമാത്രം വിശ്വസിക്കാൻ കൊ
ള്ളാവുന്നവനാണെന്ന് അവർ ജനത്തോടു പറ
യുന്നില്ല.
10യഹോവേ, എന്റെ പ്രാർത്ഥനകേട്ട് എ
ന്നോടു കരുണകാട്ടേണമേ! യഹോവേ, എന്നെ
സഹായിക്കേണമേ!
11ഞാൻ പ്രാർത്ഥിക്കുകയും നീ സഹായിക്കു
കയും ചെയ്തു. എന്റെ നിലവിളിയെ നീ
നൃത്തമാക്കിമാറ്റി. എന്റെ ദു:ഖത്തിന്റെവസ്ത്രം
നീയെടുത്തു മാറ്റി. എന്നെ സന്തോഷമുടുപ്പി
ക്കുകയും ചെയ്തു.
12ഞാൻ നിശ്ശബ്ദനായിരിക്കാതെ നിനക്കു
സ്തുതിപാടിക്കൊണ്ടിരിക്കും. എന്റെ ദൈവമാ
കുന്ന യഹോവേ, ഞാൻ എന്നേക്കും നിന്നെ
സ്തുതിക്കും.

### സങ്കീർത്തനം 31

*സംവിധായകന്. ദാവീദിന്റെ ഒരു ഗാനം.*

1യഹോവേ, ഞാൻ നിന്നിലാശ്രയിക്കുന്നു. എ
ന്നെ നിരാശപ്പെടുത്തരുതേ. എന്നോടു ദയ കാ
ട്ടുകയും എന്നെ രക്ഷിക്കുകയും ചെയ്യേണമേ.
2ദൈവമേ, എന്നെചെവിക്കൊണ്ടാലും. വേഗ
ത്തിൽവന്ന് എന്നെ രക്ഷിച്ചാലും. എന്റെ പാറ
യായിരുന്നാലും. എന്റെ അഭയസ്ഥാനമായിരു
ന്നാലും. എന്റെ കോട്ടയായിരുന്നാലും. എന്നെ
സംരക്ഷിച്ചാലും!
3ദൈവമേ, നീയെന്റെപാറയും കോട്ടയു
മാകുന്നു. അതിനാൽ നിന്റെ നാമത്തിന്റെ
നന്മയ്ക്ക് എന്നെ നയിക്കുകയും വഴികാട്ടുക
യും ചെയ്താലും.
4ശത്രുക്കളെനിക്കു മുമ്പിൽ കെണിയൊരുക്കി
യിരിക്കുന്നു. അവരുടെകെണിയിൽ നിന്നെന്നെ
രക്ഷിച്ചാലും. നീയാണെന്റെ അഭയസ്ഥാനം.
5യഹോവേ, ഞങ്ങൾക്കു വിശ്വസിക്കാവുന്ന
ദൈവമാകുന്നു നീ. എന്റെജീവൻ* ഞാൻ നി
ന്റെ കൈകളിലേല്പിക്കുന്നു. എന്നെ രക്ഷിച്ചാ
ലും!
6വ്യാജദൈവങ്ങളെ ആരാധിക്കുന്നവരെ ഞാ
ൻവെറുക്കുന്നു. യഹോവയിൽമാത്രം ഞാൻ ആ
ശ്രയിക്കുന്നു.
7ദൈവമേ, നിന്റെ ദയ എന്നെ സന്തോഷി
പ്പിക്കുന്നു. എന്റെ യാതന നീ കണ്ടിരിക്കുന്നു.
എനിക്കുണ്ടായിരിക്കുന്ന പ്രശ്നങ്ങളെപ്പറ്റി
നിനക്കറിയാം.
8ശത്രുക്കളെന്നെ പിടിക്കാൻ നീ അനുവദിക്കി
ല്ല. അവരുടെ കെണികളിൽനിന്നും നീയെന്നെ
മോചിപ്പിക്കും.
9യഹോവേ, എനിക്കു വളരെ ദുരിതങ്ങളുണ്ട്.
അതിനാലെന്നോടു കരുണകാട്ടേണമേ. എന്റെ
കണ്ണുകൾ വേദനിക്കുന്നത്ര (കരച്ചിൽ മൂലം)
എന്റെ മനം കലങ്ങിയിരിക്കുന്നു. എന്റെ തൊ
ണ്ടയും വയറും വേദനിക്കുന്നു.
10എന്റെ ജീവിതം ദു:ഖങ്ങളിലവസാനിക്കു
ന്നു. എന്റെവർഷങ്ങൾ നെടുവീർപ്പുകളിലൊ
ടുങ്ങുന്നു. ദുരിതങ്ങൾ എന്റെകരുത്തു ചോർ
ത്തുന്നു. എന്റെ കരുത്ത് എന്നെ വിട്ടുപോകു
കയാണ്.*
11ശത്രുക്കൾ എന്നെ വെറുക്കുന്നു. അയൽക്കാ
രും എന്നെ വെറുക്കുന്നു. എന്റെ ബന്ധുക്ക
ളെല്ലാം എന്നെ തെരുവിൽ കാണുന്നു. അവരെ
ന്നെ ഭയക്കുകയും ഒഴിവാക്കുകയും ചെയ്യുന്നു.

---

**ജീവൻ** “ആത്മാവ്” എന്നു വാച്യാർത്ഥം.

**എന്റെ ... വിട്ടുപോവുകയാണ്** “എന്റെ അസ്ഥികൾ ബലഹീനമാകുകയാണ്” എന്നു വാച്യാർത്ഥം.

12നഷ്ടപ്പെട്ട ഉപകരണത്തെയെന്നപോലെ
ജനം എന്നെ പൂർണ്ണമായും മറന്നിരിക്കുന്നു.
13ജനങ്ങൾ എന്നെപ്പറ്റി പറയുന്ന അപവാദ
വാക്കുകൾ ഞാൻ കേൾക്കുന്നു. അവർ എനിക്കെ
തിരായി. എന്നെ വധിക്കാനാലോചിക്കുന്നു.
14യഹോവേ, ഞാൻ നിന്നിൽ ആശ്രയിക്കുന്നു.
നീയാകുന്നു എന്റെ ദൈവം.
15എന്റെജീവൻ നിന്റെ കൈകളിലാകുന്നു.
ശത്രുക്കളിൽനിന്നും എന്നെരക്ഷിച്ചാലും.എന്നെ
ഓടിക്കുന്നവരിൽ * നിന്ന് എന്നെ രക്ഷിച്ചാലും.
16ദയവായി നിന്റെദാസനെ സ്വാഗതം ചെ
യ്തുസ്വീകരിച്ചാലും. എന്നോടുകരുണകാട്ടുക
യും എന്നെ രക്ഷിക്കുകയും ചെയ്താലും.
17യഹോവേ, ഞാൻ നിന്നോടു പ്രാർത്ഥിച്ചു.
അതിനാൽ ഞാൻ നിരാശപ്പെടുകയില്ല. ദുഷ്ട
ന്മാർ നിരാശിതരാകും. അവർ നിശ്ശബ്ദമായ
നരകത്തിലേക്കു പോകും.
18ആ ദുഷ്ടന്മാർ വീമ്പിളക്കുകയും നല്ലവരെ
പ്പറ്റിനുണകൾ പറയുകയും ചെയ്യുന്നു. ആ ദു
ഷ്ടന്മാർ വളരെ അഹങ്കാരികളാകുന്നു. പക്ഷേ
അവരുടെനുണപറയുന്ന ചുണ്ടുകൾമൗനമാകും.
19ദൈവമേ, നിന്നെപിന്തുടരുന്ന നിന്റെ ജന
ത്തിനുവേണ്ടി നല്ലതും അത്ഭുതകരവുമായ കാ
ര്യങ്ങൾ നീ ഒളിപ്പിച്ചു വച്ചിരിക്കുന്നു. നിന്നെ
ആശ്രയിക്കുന്നവർക്കായി എല്ലാവരും കാൺകെ
നീ നന്മകൾചെയ്യുന്നു.
20നല്ലവരെ പീഡിപ്പിക്കാൻ ദുഷ്ടന്മാർ ഒത്തു
കൂടുന്നു. അവർ പോരാട്ടമാരംഭിക്കാൻ ശ്രമിക്കു
ന്നു. പക്ഷേ നല്ലവരെ നീ ഒളിപ്പിക്കുകയും
അവരെ സംരക്ഷിക്കുകയും ചെയ്യുന്നു. നിന്റെ
കൂടാരത്തിൽ അവരെ നീസംരക്ഷിക്കുന്നു.
21യഹോവ വാഴ്ത്തപ്പെടട്ടെ! നഗരംശത്രുക്കൾ
വളഞ്ഞപ്പോൾ അത്ഭുതകരമായൊരു രീതിയിൽ
തന്റെ പരമാർത്ഥസ്നേഹം അവനെന്നോടു
കാണിച്ചു.
22ഭയന്നിരുന്ന ഞാൻ പറഞ്ഞു, “ദൈവത്തിനു
കാണാൻകഴിയാത്ത ഒരിടത്താണു ഞാൻ.” പ
ക്ഷേ, ദൈവമേ, ഞാൻ നിന്നോടു പ്രാർത്ഥി
ക്കുകയും ഉച്ചത്തിലുള്ള എന്റെ സഹായപ്രാർ
ത്ഥന നീ കേൾക്കുകയും ചെയ്തു.
23ദൈവവിശ്വാസികളേ, നിങ്ങൾ യഹോവ
യെ സ്നേഹിക്കണം! തന്നോടുവിശ്വസ്തരായ
വരെ യഹോവ സംരക്ഷിക്കുന്നു. പക്ഷേ സ്വന്തം
ശക്തിയിൽ അഹങ്കരിക്കുന്നവരെ യഹോവ ശി
ക്ഷിക്കുന്നു. അവർക്ക് അവൻ അർഹമായ ശിക്ഷ
നൽകുന്നു.
24യഹോവയുടെ സഹായം പ്രതീക്ഷിക്കുന്ന
വരേ, ശക്തരും ധീരന്മാരുമായിരിക്കുക!

## സങ്കീർത്തനം 32

*ദാവീദിന്റെ ഒരു ധ്യാനഗീതം*

1പാപങ്ങൾ പൊറുക്കപ്പെടുമ്പോൾ ഒരുവൻ
വളരെ ആനന്ദിക്കുന്നു. അവന്റെ പാപങ്ങൾ
മായ്ക്കപ്പെടുമ്പോൾ അവൻ വളരെഭാഗ്യവാൻ.
2താൻ നിരപരാധിയാണെന്നു യഹോവ പറ
യുമ്പോൾ ഒരുവൻ വളരെ സന്തോഷിക്കുന്നു.
സ്വന്തം രഹസ്യപാപങ്ങൾ മറയ്ക്കാത്തവൻ ഭാ
ഗ്യവാൻ.
3ദൈവമേ, ഞാൻ വീണ്ടും വീണ്ടും നിന്നോടു
പ്രാർത്ഥിച്ചു. പക്ഷേ ഞാനെന്റെ രഹസ്യപാ
പങ്ങൾ പറഞ്ഞില്ല. ഓരോ പ്രാർത്ഥനയിലും
ഞാൻ ദുർബ്ബലനാവുക മാത്രമാണ്.

**എന്നെ ഓടിക്കുന്നവരിൽ** “എന്നെ പീഡിപ്പിക്കുന്നു” എന്നോ “മുറിപ്പെടുത്തുന്നു” എന്നോ ആവാം.

4ദൈവമേ, രാത്രിയിലും പകലും നീയെനിക്ക്
ജീവിതം കൂടുതൽകൂടുതൽ കടുപ്പമേറിയതാക്കി.
വേനൽക്കാലത്തെ ചൂടിലെ വരണ്ടഭൂമി പോ
ലെയായി ഞാൻ.
5പക്ഷേ എന്റെപാപങ്ങൾ മുഴുവൻ യഹോ
വയോടേറ്റു പറയാൻ ഞാൻ നിശ്ചയിച്ചു.
യഹോവേ, എന്റെപാപങ്ങളെപ്പറ്റി ഞാൻ നി
ന്നോടുപറഞ്ഞു. എന്റെകുറ്റങ്ങളിലൊന്നു പോ
ലും ഞാൻ മറച്ചുവച്ചില്ല. എന്റെ പാപങ്ങളെ
ല്ലാം നീ പൊറുക്കുകയും ചെയ്തു!
6ദൈവമേ, ഇക്കാരണംകൊണ്ട് നിന്റെ അനു
യായികളെല്ലാം നിന്നോടു പ്രാർത്ഥിക്കും. വലി
യവെള്ളപ്പൊക്കം പോലെ ദുരിതങ്ങൾ മറ്റുള്ളവ
ർക്ക് ഉണ്ടാകുമ്പോൾപ്പോലും നിന്റെ അനുയാ
യികളെ അതു സ്പർശിക്കില്ല.
7ദൈവമേ, നീയെനിക്കൊരു സങ്കേതമാകു
ന്നു. ദുരിതങ്ങളിൽനിന്ന് നീയെന്നെ രക്ഷിക്കു
ന്നു. നീയെന്നെ വലയംചെയ്ത് സംരക്ഷിക്കു
ന്നു. അതിനാൽ നീയെന്നെ രക്ഷിച്ച രീതിയെപ്പ
റ്റി ഞാൻ പാടുന്നു.
8യഹോവ പറയുന്നു, “നീയെങ്ങനെ ജീവിക്ക
ണമെന്നതിനെപ്പറ്റി നിന്നെ ഞാൻ പഠിപ്പിക്കു
കയും നയിക്കുകയും ചെയ്യും. നിന്നെ ഞാൻ
സംരക്ഷിക്കുകയും നിന്റെ മാർഗ്ഗദർശിയായി
രിക്കുകയും ചെയ്യും.
9അതിനാൽ കുതിരയെയോ കഴുതയെയോ
പോലെ വകതിരിവില്ലാത്തവനാകരുത്. അവ
യെനയിക്കാൻ മനുഷ്യൻ വടിയും കടിഞ്ഞാണു
മുപയോഗിക്കണം. അതില്ലാതെ ആ മൃഗങ്ങൾ
അവന്റെയടുത്തു വരികയില്ല.”
10ദുഷ്ടന്മാർക്കനവധി വേദനകളുണ്ടാകും. പ
ക്ഷേയഹോവയിൽ ആശ്രയിക്കുന്നവരെ ദൈവ
ത്തിന്റെ പരമാർത്ഥസ്നേഹംവലയം ചെയ്യും.
11നല്ലവരേ, ആനന്ദിക്കുകയും യഹോവയിൽ
വളരെ ആഹ്ലാദിക്കുകയും ചെയ്യുക. നിർമ്മല
ഹൃദയരേ, ആനന്ദിക്കുവിൻ!

## സങ്കീർത്തനം 33

1നന്മയുള്ളവരേ, യഹോവയിൽ ആനന്ദി
ക്കുക!യഹോവയെ വാഴ്ത്തുന്നതു നല്ലവർക്കു
ചേർ ന്നതാണ്!
2കിന്നരം വായിച്ചു യഹോവയെ വാഴ്ത്തുക!
പത്തു തന്ത്രിയുള്ള വീണ കൊണ്ട് യഹോവയെ
വാഴ്ത്തുക.
3അവനൊരു പുതുഗാനം പാടുക. ആഹ്ലാദ
രാഗം മനോഹരമായി ആലപിക്കുക!
4ദൈവത്തിന്റെവചനം സത്യമാകുന്നു. അവ
ൻ ചെയ്യുന്നതെന്തിലും നിങ്ങൾക്കാശ്രയിക്കാം.
5നന്മചെയ്യാനും നീതികാട്ടാനും ദൈവം ഇ
ഷ്ടപ്പെടുന്നു. അവന്റെ പരമാർത്ഥ സ്നേഹം
ഭൂമിയിൽ നിറയുന്നു.

6യഹോവയുടെ കല്പനയാൽ ലോകം നിർമ്മി
ക്കപ്പെട്ടു. ദൈവത്തിന്റെ നിശ്വാസം ഭൂമിയിൽ
എല്ലാറ്റിനെയും സൃഷ്ടിച്ചു.
7സമുദ്രജലത്തെ അവൻ ഒരിടത്തു സംഭരിച്ചു.
മഹാസമുദ്രത്തെ അവൻ യഥാസ്ഥാനത്തു സൂ
ക്ഷിക്കുന്നു.
8ഭൂമിയിലുള്ള എല്ലാവരും യഹോവയെ ഭയ
ക്കുകയും ആദരിക്കുകയും വേണം. ലോകത്തി
ലുള്ള സർവ്വജനവും അവനെ ഭയക്കണം.
9എന്തുകൊണ്ടെന്നാൽ, അവന്റെ ആജ്ഞ
മൂലംകാര്യങ്ങൾ സംഭവിക്കുന്നു. “നിൽക്ക്!”
എന്നവൻ പറഞ്ഞാൽ എല്ലാം നിലയ്ക്കും.

10രാഷ്ട്രങ്ങളുടെ പദ്ധതികളെ യഹോവയ്ക്കു
നിഷ്ഫലമാക്കാം. അവരുടെ പദ്ധതികളെയൊ
ക്കെ അവനു നശിപ്പിക്കാനുമാകും.
11പക്ഷേ യഹോവയുടെ ഉപദേശം എന്നെ
ന്നേക്കും നല്ലത്. അവൻെറ പദ്ധതികൾ തലമുറ
കൾക്കുതന്നെ നല്ലത്.
12യഹോവ തങ്ങളുടെ ദൈവമായിട്ടുള്ള ജനം
വളരെഭാഗ്യമുള്ളവർ. എന്തെന്നാൽ ദൈവം അ
വരെതൻെറ വിശുദ്ധജനമായിതെരഞ്ഞെടുത്തു.
13സ്വർഗ്ഗത്തിൽനിന്നും യഹോവ താഴേക്കു
നോക്കി. മുഴുവൻജനങ്ങളെയും അവൻ കണ്ടു.
14തൻെറ അത്യുന്നതസിംഹാസനത്തിൽനി
ന്നും അവൻതാഴെ ഭൂമിയിൽ വസിക്കുന്ന മുഴു
വൻ മനുഷ്യരെയും നോക്കി.
15മനുഷ്യരുടെയെല്ലാം ഹൃദയങ്ങളെ ദൈവം
നിർമ്മിച്ചു. ഓരോരുത്തരുടെയും ചിന്തകൾ അ
വനറിയുന്നു.
16സ്വന്തം മഹാശക്തികൊണ്ടല്ല രാജാവ് രക്ഷ
പ്പെടുന്നത്. സ്വന്തം കരുത്തുകൊണ്ടല്ലേ കരുത്ത
നായ ഭടൻ രക്ഷപ്പെടുന്നത്.
17യുദ്ധത്തിൽ വിജയമുണ്ടാക്കുന്നത് സത്യ
ത്തിൽ കുതിരകളല്ല. രക്ഷപെടാൻ സത്യത്തിൽ
അവയുടെ കരുത്ത് നിങ്ങളെ സഹായിക്കയില്ല.
18തൻെറ അനുയായികളെയഹോവ നിരീക്ഷി
ച്ചു പരിപാലിക്കുന്നു. അവനെ ആരാധിക്കുന്ന
വരെ അവൻെറ മഹാസ്നേഹം സംരക്ഷിക്കും.
19അവരെ ദൈവം മരണത്തിൽനിന്നും രക്ഷി
ക്കുന്നു. വിശക്കുമ്പോൾ അവൻ അവർക്കുകരു
ത്തുനൽകുന്നു.
20അതിനാൽ നാം യഹോവയ്ക്കായി കാത്തി
രിക്കും. അവൻ നമ്മെ സഹായിക്കുകയും സംര
ക്ഷിക്കുകയും ചെയ്യുന്നു.
21ദൈവം നമ്മെ സന്തോഷിപ്പിക്കുന്നു. അവ
ൻെറ വിശുദ്ധനാമത്തിൽ നാം സത്യമായും ആ
ശ്രയിക്കുന്നു.
22യഹോവേ, ഞങ്ങൾ നിന്നെ സത്യമായും
ആരാധിക്കുന്നു. അതിനാൽ ഞങ്ങളോടു
നിൻെറ മഹാസ്നേഹം കാട്ടുക.

## സങ്കീർത്തനം 34

*ദാവീദ് ഭ്രാന്തഭിനയിച്ചകാലത്തെ ഗാനം. ഇതു
മൂലമാണ് അബീമേലെക്ക് അയാളെ ഓടിച്ചത്.
അങ്ങനെ ദാവീദ് അവനെ വിട്ടുപോയി.*

1ഞാൻ യഹോവയെ എല്ലാക്കാലത്തും വാഴ്
ത്തും. അവൻെറസ്തുതി എപ്പോഴും എൻെറ
അധരങ്ങളിലുണ്ടായിരിക്കും.
2എളിയവരേ, കേട്ട് ആനന്ദിക്കുവിൻ. എൻെറ
ഹൃദയം യഹോവയെച്ചൊല്ലി അഭിമാനിക്കുന്നു.
3എന്നോടൊപ്പം ചേർന്ന് ദൈവത്തെവാഴ്ത്തു
ക! അവൻെറ നാമം നമുക്കു മഹത്വപ്പെടുത്താം.
4സഹായത്തിനു ഞാൻ ദൈവത്തെ സമീപി
ച്ചു. അവനെന്നെ ചെവിക്കൊള്ളുകയും ചെ
യ്തു. ഞാൻ ഭയപ്പെടുന്ന എല്ലാറ്റിൽനിന്നും
അവനെന്നെ രക്ഷിച്ചു.
5സഹായത്തിനു ദൈവത്തെനോക്കൂ. നീ
സ്വീകരിക്കപ്പെടും. ലജ്ജിതനാകേണ്ടതില്ല.*
6ഈപാവം സഹായത്തിനു യഹോവയെ വി
ളിച്ചു. യഹോവ എന്നെ ശ്രവിക്കുകയും ചെ
യ്തു. എൻെറഎല്ലാ ദുരിതങ്ങളിൽനിന്നും അവ
നെന്നെ രക്ഷിച്ചു.
7ദൈവത്തിൻെറ അനുയായികൾക്ക് യഹോ
വയുടെ ദൂതൻ കാവൽ നിൽക്കുന്നു. യഹോവ
യുടെ ദൂതൻ അവരെ സംരക്ഷിക്കുകയും ആപ
ത്തിൽനിന്നു മോചിപ്പിക്കുകയും ചെയ്യുന്നു.
8യഹോവയെരുചിച്ച് അവനെത്ര നല്ലവനെ
ന്നുകാണുക. അവനെ ആശ്രയിച്ചു നിൽക്കുന്ന
വൻ ഭാഗ്യവാൻ.
9യഹോവയുടെ വിശുദ്ധജനത അവനെ ആ
രാധിക്കണം. യഹോവയുടെ അനുയായികൾക്ക്
വേണ്ടതെല്ലാം ലഭിക്കും.
10ശക്തന്മാർ ദുർബ്ബലരും വിശപ്പുള്ളവരുമായി
ത്തീരും. പക്ഷേ സഹായത്തിനു ദൈവത്തെ
സമീപിക്കുന്നവർക്ക് എല്ലാ നന്മകളുമുണ്ടാകും.
11കുട്ടികളേ, എന്നെ ശ്രവിക്കൂ, യഹോവയെ
ബഹുമാനിക്കാൻ ഞാൻ നിങ്ങളെ പഠിപ്പിക്കാം.
12ഒരുവൻ ജീവനെ സ്നേഹിക്കുന്നുവെങ്കിൽ,
നന്നായി ദീർഘകാലം ജീവിക്കണമെന്നുണ്ടെ
ങ്കിൽ,
13അയാൾ തിന്മകൾചെയ്യരുത്; നുണകൾ പറ
യരുത്.
14തിന്മകൾ ചെയ്യുന്നതുനിർത്തുക! നന്മകൾ
ചെയ്യുക. സമാധാനത്തിനായി പ്രവർത്തിക്കു
ക. സമാധാനത്തെ പിന്തുടരുക. സമാധാന
ത്തെ അതു പ്രാപിക്കുന്നതുവരെയും തേടുക.
15നല്ലവരെ യഹോവസംരക്ഷിക്കുന്നു. അവരു
ടെ പ്രാർത്ഥനകൾ അവൻ കേൾക്കുന്നു.
16പക്ഷേ യഹോവ തിന്മചെയ്യുന്നവർക്കെതി
രാകുന്നു. അവരെ അവൻ പൂർണ്ണമായും നശി
പ്പിക്കുന്നു!
17യഹോവയോടു പ്രാർത്ഥിക്കുക. അവൻ നി
ങ്ങളുടെ വിളികേൾക്കും. നിങ്ങളുടെഎല്ലാ ദുരി
തങ്ങളിൽനിന്നും അവൻ നിങ്ങളെ രക്ഷിക്കും.
18ദുരിതങ്ങളുണ്ടാകുമ്പോൾ ചിലർ അഹന്ത
വെടിയുന്നു. യഹോവ ആ വിനീതരോട് അടു
ത്താകുന്നു. അവൻ അവരെ രക്ഷിക്കും.
19നല്ലവർക്ക് അനവധി പ്രശ്നങ്ങളുണ്ടായേ
ക്കാം. പക്ഷേ അവരുടെ പ്രശ്നങ്ങളിൽ നിന്നെ
ല്ലാം യഹോവ അവരെ രക്ഷിക്കും.
20അവരുടെ അസ്ഥികളെല്ലാം യഹോവ സംര
ക്ഷിക്കും. ഒരസ്ഥിയും ഒടിയുകയില്ല.
21പക്ഷേ, ദുഷ്ടന്മാരുടെ ദുഷ്ടത അവരെ
വധിക്കും. നല്ലവരുടെ ശത്രുക്കൾ നശിപ്പിക്ക
പ്പെടും.
22തൻെറ ദാസന്മാരുടെ പ്രാണനെ യഹോവ
രക്ഷിക്കുന്നു. അവർ അവനെ ആശ്രയിക്കുന്നു.
അവർ നശിപ്പിക്കപ്പെടാൻ അവനനുവദിക്ക
യില്ല.

## സങ്കീർത്തനം 35

*ദാവീദിൻെറ ഗാനം.*

1യഹോവേ, എൻെറ ശത്രുക്കളോടു യുദ്ധം
ചെയ്താലും. എൻെറ യുദ്ധങ്ങൾ ചെയ്താലും!
2യഹോവേ, പരിചയും ദേഹാവരണവും എ
ടുത്താലും. എഴുന്നേറ്റ് എന്നെ സഹായിച്ചാലും.
3കുന്തവും വേലുമെടുത്ത്, എന്നെ ഓടിക്കു
ന്നവരോടു പോരാടിയാലും. യഹോവേ, “ഞാ
ൻനിന്നെ രക്ഷിക്കും” എന്ന് എൻെറ ആത്മാവി
നോടു പറഞ്ഞാലും.
4ചിലർ എന്നെ കൊല്ലാൻ ശ്രമിക്കുന്നു. അവ
രെ നിരാശരാക്കുകയും അപമാനിക്കുകയും ചെ
യ്യേണമേ. അവർ തിരിഞ്ഞോടാൻ ഇടയാക്കേ
ണമേ. എന്നെ പീഡിപ്പിക്കാൻ ശ്രമിക്കുകയാണ
വർ.അവരെ തോല്പിക്കുകയും നാണം കെടുത്തു
കയും വേണമേ.

---

**നീ ... ലജ്ജിതനാകേണ്ടതില്ല** “അവനെ തിളക്ക
ത്തോടെ നോക്കുക. നിൻെറ മുഖം വിളറാനനുവ
ദിക്കരുത്” എന്നു വാച്യാർത്ഥം.

5കാറ്റിൽ പറത്തപ്പെടുന്ന പതിരുപോലെ അ
വരെ ആക്കിത്തീർക്കേണമേ. യഹോവയുടെ ദൂ
തൻ അവരെ ഓടിക്കട്ടെ.
6യഹോവേ, അവരുടെവഴി ഇരുണ്ടതും വഴു
വഴുപ്പുമാക്കേണമേ. യഹോവയുടെ ദൂതൻ അ
വരെ ഓടിക്കട്ടെ.
7ഞാൻ തെറ്റൊന്നുംചെയ്തിട്ടില്ല, പക്ഷേ
അവരെന്നെ കുടുക്കാൻ ശ്രമിച്ചു. ഒരു കാരണ
വും കൂടാതെ അവരെന്നെ കുടുക്കാൻ ശ്രമിച്ചു.
8അതിനാൽ, യഹോവേ, അവർസ്വന്തം കെ
ണിയിൽ വീണുകൊള്ളട്ടെ. സ്വന്തം വലകളിൽ
അവർവീഴട്ടെ. പ്രതീക്ഷിക്കാത്ത അപകടം അ
വർക്കു പിണയട്ടെ.
9അപ്പോൾ ഞാൻ യഹോവയിൽ ആനന്ദക്കും.
അവനെന്നെ രക്ഷിക്കുമ്പോൾ ഞാൻ സന്തോ
ഷിക്കും.
10എൻെറപൂർണ്ണ സ്വത്വത്തോടെ ഞാൻ പറ
യും,"യഹോവേ, നിന്നെപ്പോലെ ആരുമില്ല. ക
രുത്തനിൽനിന്ന് ദരിദ്രനെ നീ രക്ഷിക്കുന്നു. കരു
ത്തരിൽനിന്നു പിടിച്ചെടുത്തത് നീ നിസ്സഹാ
യനായ ആ പാവത്തിനു നൽകുന്നു."
11ഒരു സംഘം കള്ളസാക്ഷികൾ എന്നെ ഉപദ്ര
വിക്കാനാലോചിക്കുന്നു. എനിക്ക് അറിഞ്ഞുകൂ
ടാത്തകാര്യങ്ങളെപ്പറ്റി അവരെന്നോടു ചോദ്യ
ങ്ങൾ ചോദിക്കും.
12നല്ലകാര്യങ്ങൾ മാത്രമേ ഞാൻ ചെയ്തിട്ടു
ള്ളൂ. പക്ഷേ അവർ എന്നോടുതിന്മ ചെയ്യുന്നു.
യഹോവേ, ഞാനർഹിക്കുന്ന നന്മകൾ എനിക്കു
നൽകിയാലും.

13അവർക്കുരോഗം ബാധിച്ചപ്പോൾ ഞാൻ അ
തിൽ വ്യസനിച്ചു. ദു:ഖം പ്രകടിപ്പിക്കാൻ ഞാൻ
ഉപവസിച്ചു. അവർക്കുവേണ്ടി പ്രാർത്ഥിച്ചതി
ന് എനിക്കിതാണോ കിട്ടേണ്ടത്?
14അവരോട് എൻെറ വ്യസനം കാട്ടുവാൻ
ഞാൻ ദു:ഖത്തിൻെറ വസ്ത്രം ധരിച്ചു. അവരെ
ഞാനെൻെറ സുഹൃത്തുക്കളെപ്പോലെയോ സ
ഹോദരന്മാരെപ്പോലെയോ ഒക്കെകരുതി. അമ്മ
മരിച്ചവനെപ്പോലെ ഞാൻ കരഞ്ഞു. അവരോ
ടുള്ള ദു:ഖം പ്രകടിപ്പിക്കാൻ ഞാൻ കറുത്ത
വസ്ത്രങ്ങളണിഞ്ഞു. ദു:ഖംകൊണ്ട് ഞാൻ തല
കുനിച്ചു നടന്നു.
15പക്ഷേ ഞാനൊരു വീഴ്ചവരുത്തിയപ്പോൾ
അവരെന്നെ പരിഹസിച്ചു. അവർ യഥാർത്ഥ
സുഹൃത്തുക്കളായിരുന്നില്ല. എനിക്കവരെ അറി
യുകകൂടിയില്ല. പക്ഷേ അവരെന്നെ വലയം
ചെയ്ത് ആക്രമിച്ചു.
16അവരെന്നെ പരിഹസിക്കാൻ നിന്ദാവാക്കു
കളുപയോഗിച്ചു. അവർ പല്ലിറുമ്മി എന്നോ
ടുള്ള ദേഷ്യം പ്രകടിപ്പിച്ചു.
17എൻെറയജമാനനേ, എനിക്ക് ഈ ദുരിത
ങ്ങളുണ്ടാകുന്നതു നീയെത്രനാൾ കണ്ടിരിക്കും.
അവരെന്നെ നശിപ്പിക്കാൻ ശ്രമിക്കുകയാണ്. യ
ഹോവേ, എൻെറ ജീവൻ രക്ഷിച്ചാലും. എൻെറ
പ്രിയപ്പെട്ട ജീവിതത്തെ ആ ദുഷ്ടരിൽനിന്നും
രക്ഷിച്ചാലും. സിംഹങ്ങളെപ്പോലെയാണവർ.
18യഹോവേ, മഹാസഭയിൽ ഞാൻ നിന്നെ
വാഴ്ത്തും. ശക്തരായ ജനങ്ങളോടൊത്തായിരി
ക്കുമ്പോൾ ഞാൻ നിന്നെ വാഴ്ത്തും.
19എൻെറശത്രുക്കൾ ഇനി പരിഹാസം തുട
രുകയില്ല. ഗൂഢാലോചനകൾക്ക് എൻെറ ശത്രു
ക്കൾ തീർച്ചയായും ശിക്ഷിക്കപ്പെടും.
20എൻെറ ശത്രുക്കൾ യഥാർത്ഥത്തിൽ സമാ
ധാനത്തിനുശ്രമിക്കുകയല്ല. ഈ രാജ്യത്തെ
സമാധാനത്തിൽ വസിക്കുന്നവർക്കെതിരെ
തിന്മകൾ ചെയ്യാനാണവർ ആലോചിക്കുന്നത്.
21ശത്രുക്കളെനിക്കെതിരെ നിന്ദ ചൊരിയുന്നു.
അവർ നുണകൾ പറയുന്നു, അവർ ഇങ്ങനെ
പറയുന്നു,"ആഹാ! നീ ചെയ്തതിന്മകൾ ഞ
ങ്ങൾ ഞങ്ങളുടെ കണ്ണുകൾകൊണ്ടു കണ്ടിരി
ക്കുന്നു."
22യഹോവേ, എന്താണു സംഭവിക്കുന്നതെന്ന്
തീർച്ചയായും നിനക്കു കാണാനാകും. അതിനാ
ൽമിണ്ടാതിരിക്കരുതേ. എന്നെ വിട്ടുപോകരുതേ.
23യഹോവേ, ഉണർന്നെഴുന്നേൽക്കേണമേ! എ
ൻെറദൈവവും യഹോവയുമായവനേ, എനി
ക്കായി പോരാടേണമേ. എനിക്കു ന്യായം പാലി
ച്ചു തരേണമേ.
24എൻെറദൈവമായ യഹോവേ, നിൻെറ നീ
തിയിൽ എന്നെ ന്യായം വിധിക്കേണമേ. അവ
രെന്നെ പരിഹസിക്കാനിടയാക്കരുതേ.
25"ആഹാ! ഞങ്ങൾക്കാവശ്യമുള്ളതു കിട്ടി!" എ
ന്ന് അവർ പറയാനിടയാക്കരുതേ. യഹോവേ,
"അവനെ ഞങ്ങൾ നശിപ്പിച്ചു!" എന്ന് അവർ
പറയാനിടയാക്കരുതേ.
26എൻെറശത്രുക്കൾ മുഴുവനും ലജ്ജിക്കുകയും
പരുങ്ങുകയും ചെയ്യുമെന്ന് ഞാനാശിക്കുന്നു.
എനിക്കു ദുരിതങ്ങളുണ്ടായപ്പോൾ അവർ ആ
ഹ്ലാദിച്ചു. തങ്ങളാണെന്നേക്കാൾ മികച്ചവരെന്ന്
അവർ കരുതി! അതിനാലവർ നാണവും അപ
മാനവും കൊണ്ടു പൊതിയപ്പെടട്ടെ.
27ചിലർ എനിക്കു നന്മവരുവാൻ ആഗ്രഹിക്കു
ന്നു. അവർക്കു വളരെ സന്തോഷമുണ്ടാകട്ടെ!
അവരെപ്പോഴും പറയുന്നു, "യഹോവ മഹത്വമു
ള്ളവനാകുന്നു! തൻെറ ദാസന്മാർക്ക് അവൻ
ഏറ്റവും മികച്ചത് എപ്പോഴും കാംക്ഷിക്കുന്നു."
28യഹോവേ, അതിനാൽ, നിൻെറ നന്മയെപ്പ
റ്റിഞാൻ ജനങ്ങളോടുപറയുന്നു.നിന്നെ ഞാനെ
ന്നും വാഴ്ത്തുന്നു.

## സങ്കീർത്തനം 36

*സംവിധായകന്. യഹോവയുടെ ദാസന്.*
*ദാവീദിന്.*

1ഒരു ദുഷ്ടൻ,"ഞാൻ ദൈവത്തെ ഭയക്കുക
യോ ബഹുമാനിക്കുകയോ ചെയ്യുകയില്ല" എ
ന്നു പറഞ്ഞാൽ അയാൾ കൂടുതൽ തിന്മചെയ്യു
കയായിരിക്കും.
2അയാൾ തന്നോടുതന്നെ നുണ പറയുകയാ
ണ്. അയാൾ സ്വന്തം തെറ്റുകൾ കാണുന്നില്ല.
അതിനാലയാൾ മാപ്പപേക്ഷിക്കുന്നുമില്ല.
3അയാളുടെ വാക്കുകൾ വിലകെട്ട നുണകൾ
മാത്രം. നന്മ ചെയ്യാൻ പഠിക്കാനുള്ള വിവേകം
അയാൾക്കുണ്ടാകുന്നുമില്ല.
4രാത്രിയിൽ അയാൾ തൻെറ ദുഷ്ടതകൾ
ആലോചിക്കുന്നു. തിന്മയുടെ വഴി അയാൾ
തെരഞ്ഞെടുക്കുന്നു. അയാൾ തിന്മചെയ്യുവാൻ
സ്വയം സമർപ്പിക്കുകയും ചെയ്യുന്നു.
5യഹോവേ, നിൻെറ യഥാർത്ഥസ്നേഹം ആ
കാശത്തിലും ഉയരെ. നിൻെറവിശ്വസ്തത മേ
ഘങ്ങളെക്കാൾ ഉയരെ.
6യഹോവേ, നിൻെറനന്മ ഉന്നതപർവ്വതത്തെ
ക്കാൾ ഉന്നതം. നിൻെറ നീതി അത്യഗാധസമു
ദ്രത്തെക്കാൾ ആഴമേറിയത്. യഹോവേ, മനുഷ്യ
നെയും മൃഗങ്ങളെയും നീ സംരക്ഷി ക്കുന്നു.
7നിൻെറ സ്നേഹിക്കുന്ന കാരുണ്യത്തെക്കാൾ
വിലപ്പിടിപ്പുള്ളതൊന്നുമില്ല. മനുഷ്യരും ദൂത
ന്മാരും സംരക്ഷണത്തിനായി നിന്നെ സമീപി
ക്കുന്നു.

8യഹോവേ, അവർക്ക് നിൻെറആലയത്തിലു
ള്ളവയിൽനിന്ന് പുതിയ കരുത്തുലഭിക്കുന്നു. നി
ൻെറ ആനന്ദനദിയിൽനിന്ന് നീയവരെ കുടിപ്പി
ക്കുന്നു.
9യഹോവേ, ജീവൻെറ ധാര നിന്നിൽനിന്നുറ
വെടുക്കുന്നു! നിൻെറപ്രകാശം ഞങ്ങൾക്കു വെ
ളിച്ചം പരത്തുന്നു.
10യഹോവേ, നിന്നെ സത്യമായും അറിയുന്ന
വരെ തുടർന്നു സ്നേഹിക്കേണമേ. നിന്നോടു
വിശ്വസ്തരായവർക്ക് നന്മകൾ ചെയ്യേണമേ.
11യഹോവേ, അഹങ്കാരികൾ എന്നെ കുടുക്കാ
തിരിക്കേണമേ; ദുഷ്ടർ എന്നെ പിടികൂടാതിരി
ക്കേണമേ.
12അവരുടെ കല്ലറകളിൽ ഇങ്ങനെ രേഖപ്പെടു
ത്തപ്പെട്ടിരിക്കുന്നു,"ഇവിടെ ദുഷ്ടർ കിടക്കുന്നു.
അവർ വീഴ്ത്തപ്പെടുകയും തകർക്കപ്പെടുകയും
ചെയ്തിരിക്കുന്നു. അവരൊരിക്കലും എഴുന്നേ
ൽക്കയില്ല."

### സങ്കീർത്തനം 37

*ദാവീദിൻെറ ഗാനം.*

1ദുഷ്ടന്മാരെക്കണ്ട് വ്യാകുലപ്പെടേണ്ട. തിന്മ
കൾ ചെയ്യുന്നവരെച്ചൊല്ലി അസൂയപ്പെടേണ്ട.
2വേഗത്തിൽ പഴുത്തുനശിക്കുന്ന പുല്ലും പച്ച
ച്ചെടികളും പോലെയാണ് ദുഷ്ടന്മാർ.
3യഹോവയിൽ വിശ്വസിക്കുകയും നന്മ ചെ
യ്യുകയും ചെയ്താൽ, നീ ജീവിക്കുകയും ദേശ
ത്തുനിന്ന് ഒരുപാടു കാര്യങ്ങളാസ്വദിക്കുകയും
ചെയ്യും.
4യഹോവയെ ശുശ്രൂഷിക്കുന്നതിൽ ആഹ്ലാദി
ക്കൂ. നിനക്കുവേണ്ടതെല്ലാം അവൻ തരും.
5യഹോവയെ ആശ്രയിക്കുക. അവനെ വിശ്വ
സിക്കുക. ചെയ്യേണ്ടത് അവൻ ചെയ്യും.
6യഹോവ നിൻെറനന്മയെയും നീതിയെയും
മദ്ധ്യാഹ്നത്തിലെ സൂര്യനെപ്പോലെ ശോഭയു
ള്ളതാക്കട്ടെ.
7യഹോവയിൽ വിശ്വസിക്കുകയും അവ
ൻെറ സഹായം പ്രതീക്ഷിക്കുകയും ചെയ്യുക.
ദുഷ്ടന്മാരുടെ വിജയം കണ്ട് വിഷമിക്കേണ്ട.
ദുഷ്ടന്മാർതിന്മകളാലോചിച്ചു വിജയം നേടു
മ്പോൾ വിഷമിക്കരുത്.
8കോപിക്കരുത്! ക്രോധിക്കുകയുമരുത്. നിന
ക്കു തെറ്റായകാര്യങ്ങൾ ചെയ്യേണ്ടിവരുന്നത്ര
മനസ്സുകലങ്ങാൻ ഇടയാക്കരുത്.
9എന്തുകൊണ്ടെന്നാൽ, ദുഷ്ടന്മാർ നശിപ്പിക്ക
പ്പെടും. എന്നാൽ യഹോവയോടു സഹായമ
പേക്ഷിക്കുന്നവർക്ക് ദൈവത്തിൻെറ വാഗ്ദത്ത
ഭൂമി ലഭിക്കും.
10ചെറിയകാലം കൊണ്ട് ദുഷ്ടന്മാർ ഇല്ലാ
താകും. നീ പരതിനോക്കിയാൽപ്പോലും കാണാ
നാവാത്തവിധം അവർ പൊയ്ക്കഴിയും!
11വിനീതർക്ക് ദൈവത്തിൻെറ വാഗ്ദത്തഭൂമി
ലഭിക്കും. അവർ സമാധാനം ആസ്വദിക്കുകയും
ചെയ്യും.
12ദുഷ്ടന്മാർ നല്ലവർക്കെതിരെ ഗൂഢാലോ
ചന നടത്തുന്നു. നല്ലവരുടെനേരെ പല്ലിറുമ്മി
ദുഷ്ടർ കോപം പ്രകടിപ്പിക്കുന്നു.
13എന്നാൽ നമ്മുടെ യജമാനൻ ആ ദുഷ്ടന്മാ
രെപരിഹസിക്കുന്നു. അവർക്കെന്തു സംഭവിക്കു
മെന്ന് അവൻ കാണുന്നു.
14ദുഷ്ടന്മാർ വാളെടുക്കുന്നു, വില്ലുകുലയ്ക്കു
ന്നു. പാവപ്പെട്ട നിസ്സഹായരെ അവർക്കു കൊ
ല്ലണം. സന്മനസ്സുള്ള വിശ്വസ്തരെ അവർക്കു
കൊല്ലണം.
15പക്ഷേ അവരുടെ വില്ലുകളൊടിയും. അവ
രുടെ വാളുകൾ അവരുടെതന്നെ ഹൃദയത്തിലേ
ക്കിറങ്ങും.
16ദുഷ്ടന്മാരുടെ വലിയ ഒരു കൂട്ടത്തെക്കാൾ
നല്ലത് ഏതാനും നല്ലവരാണ്.
17എന്തുകൊണ്ടെന്നാൽ, ദുഷ്ടന്മാർ നശിപ്പി
ക്കപ്പെടും. പക്ഷേ നല്ലവരെ യഹോവ താങ്ങി
ക്കൊള്ളും.
18നിർമ്മലരെ യഹോവ ജീവിതത്തിലുടനീളം
പരിപാലിക്കുന്നു. അവർക്കുള്ള അവകാശം
നിത്യമായിരിക്കും.
19ദുരിതങ്ങൾ വരുമ്പോൾ നല്ലവർ നിരാശരാ
വുകയില്ല. പട്ടിണിയുടെകാലം വരുമ്പോൾ ന
ല്ലവർക്ക് ധാരാളം ഭക്ഷണമുണ്ടായിരിക്കും.
20പക്ഷേ ദുഷ്ടന്മാർ യഹോവയുടെ ശത്രുക്ക
ളാകുന്നു. അവർ നശിപ്പിക്കപ്പെടുകയും ചെ
യ്യും. അവരുടെ താഴ്വരകൾ വരണ്ട്എരിയും.
അവർ പൂർണ്ണമായും തകർക്കപ്പെടും.
21ദുഷ്ടൻ വേഗം കടം വാങ്ങുകയും ഒരിക്കലും
തിരിച്ചുകൊടുക്കാതിരിക്കുകയും ചെയ്യുന്നു. പ
ക്ഷേ നീതിമാൻ ഉദാരമായി മറ്റുള്ളവർക്കുനൽ
കുന്നു.
22നീതിമാൻ അനുഗ്രഹിക്കുന്നവർക്ക് ദൈവ
ത്തിൻെറ വാഗ്ദത്തഭൂമി ലഭിക്കുന്നു. എന്നാല
വൻ ശപിക്കുകയാണു ചെയ്യുന്നതെങ്കിൽ
അവർ നശിപ്പിക്കപ്പെടും.
23ശ്രദ്ധയോടെനടക്കാൻ ഭടനെ യഹോവ സ
ഹായിക്കുന്നു. യഹോവ അവനെ വീഴാതെ നോ
ക്കുന്നു.
24ഭടൻ ശത്രുക്കളെ ആക്രമിക്കാൻ ഓടുമ്പോൾ
യഹോവ അവൻെറ കൈക്കു പിടിച്ച് വീഴാതെ
നോക്കുന്നു.
25ഞാൻ ചെറുപ്പമായിരുന്നു, ഇപ്പോളെനിക്കു
വയസ്സായി. നീതിമാന്മാരെ ദൈവം കൈവെ
ടിയുന്നത് ഞാനൊരിക്കലും കണ്ടിട്ടില്ല. നീതി
മാന്മാരുടെ കുട്ടികൾ ഭക്ഷണത്തിനായി യാചി
ക്കുന്നത് ഞാനൊരിക്കലും കണ്ടിട്ടില്ല.
26നീതിമാൻ അന്യർക്ക് ഉദാരമായി നൽകുന്നു.
അവൻെറ കുട്ടികൾ ഒരനുഗ്രഹമാകുന്നു.
27തിന്മ ചെയ്യാതിരിക്കുകയുംനന്മചെയ്യുകയും
ചെയ്താൽ നിങ്ങൾ എന്നേക്കും ജീവിക്കും.
28യഹോവനീതിയെ സ്നേഹിക്കുന്നു. തൻെറ
അനുയായികളെ അവൻ സഹായിക്കാതെ അയ
യ്ക്കുകയില്ല. യഹോവയെപ്പോഴും തൻെറ അ
നുയായികളെ സംരക്ഷിക്കും. പക്ഷേ ദുഷ്ടരെ
നശിപ്പിക്കുകയും ചെയ്യും.
29നീതിമാന്മാർക്ക് ദൈവത്തിൻെറ വാഗ്ദത്ത
ഭൂമിലഭിക്കും. അവരവിടെ നിത്യമായിജീവിക്കും.
30നീതിമാൻ സദുപദേശം നൽകുന്നു. അവ
ൻെറ തീരുമാനങ്ങൾ എല്ലാവർക്കും ന്യായമായി
രിക്കും.
31യഹോവയുടെ വചനങ്ങൾ അവൻ
പഠിച്ചി രിക്കുന്നു. നേരായമാർഗ്ഗം വെടിഞ്ഞ്
ഒരിക്കലും അയാൾ ജീവിക്കയില്ല.
32പക്ഷേ നല്ലവരെ കൊല്ലാനാണ് ദുഷ്ടന്മാർ
എപ്പോഴും നോക്കുന്നത്.
33ദുഷ്ടന്മാരുടെ കെണികളിൽപ്പെടുന്ന നല്ല
വരെ യഹോവഒരിക്കലും കൈവെടിയുകയില്ല.
നല്ലവരെ കുറ്റക്കാരെന്നു വിധിക്കപ്പെടാൻ ദൈ
വം അനുവദിക്കുകയില്ല.
34യഹോവ പറയുന്നതുചെയ്യുക. അവൻെറ
സഹായം കാത്തിരിക്കുക.യഹോവ നിന്നെ വി
ജയിയാക്കും. ദുഷ്ടന്മാരെ ഓടിച്ചുവിട്ടിട്ട് ദൈ
വം തൻെറ വാഗ്ദത്തഭൂമി നിനക്കു നൽകും.

35ശക്തനായ ഒരു ദുഷ്ടനെ ഞാൻ കണ്ടിരുന്നു.
കരുത്തും ആരോഗ്യവുമുള്ള ഒരു മരം പോലെയാ
യിരുന്നു അയാൾ.
36പക്ഷേ അയാൾ പോയി. തെരഞ്ഞുനോക്കി
യെങ്കിലും ഞാനയാളെ കണ്ടെത്തിയില്ല.
37നിർമ്മലരും വിശ്വസ്തരുമായിരിക്കുക. സ
മാധാന കാംക്ഷികൾക്ക് ധാരാളം പിൻഗാമിക
ളുണ്ടാകും.
38പക്ഷേ നിയമലംഘകർ പൂർണ്ണമായും നശി
പ്പിക്കപ്പെടും. അവരുടെ പിൻഗാമികൾ ദേശ
ത്തുനിന്നും തുരത്തപ്പെടുകയും ചെയ്യും.
39നീതിമാന്മാരെ യഹോവ രക്ഷിക്കുന്നു. ദുരി
തങ്ങളുണ്ടാകുമ്പോൾ യഹോവയാണവർക്കു ക
രുത്ത്.
40നീതിമാന്മാരെ യഹോവ സഹായിക്കുകയും
രക്ഷിക്കുകയും ചെയ്യുന്നു. നല്ലവൻ യഹോവ
യെ ആശ്രയിക്കുകയും അവൻ അവരെ ദുഷ്ട
രിൽനിന്നും രക്ഷിക്കുകയും ചെയ്യുന്നു.

## സങ്കീർത്തനം 38

*അനുസ്മരണദിനത്തിലേക്കുള്ള ദാവീദിന്റെ ഒരു ഗാനം.*

1യഹോവേ, ക്രോധത്തോടെ എന്നെ വിമർ
ശിക്കരുതേ. കോപത്തോടെ എന്നെ ശിക്ഷിക്ക
രുതേ.
2യഹോവേ, നീയെന്നെ മുറിവേല്പിച്ചിരിക്കു
ന്നു. നിന്റെ അമ്പുകൾ എന്നിലേക്കു തുളച്ചുക
യറി.
3നീയെന്നെ ശിക്ഷിച്ചു. എന്റെ ശരീരമാകെ
മുറിവുകളാണ്. ഞാൻ പാപം ചെയ്തു, നീയെ
ന്നെ ശിക്ഷിക്കുകയും ചെയ്തു. അതിനാലെ
ന്റെ അസ്ഥികളെല്ലാം വേദനിക്കുന്നു.
4തിന്മകൾ ചെയ്തതിനു കുറ്റക്കാരനാണു ഞാ
ൻ. ആ കുറ്റം ഒരുമഹാഭാരം പോലെയാണ്.
തല യുയർത്താനാകാതെ ഞാൻ നാണം കെട്ടു.
5ഞാനൊരു വിഡ്ഢിത്തം ചെയ്തു. ഇപ്പോ
ഴെന്റെ വ്രണങ്ങൾ പഴുത്തുനാറുന്നു.
6ഞാൻ കുനിഞ്ഞു നമിച്ചു. ദിവസം മുഴുവൻ
ഞാൻ ദു:ഖിതനായിരിക്കുന്നു.
7പനിമൂലം എന്റെ ശരീരമാകെ പീഡിതമാ
യിരിക്കുന്നു.
8എനിക്ക് ഒന്നും അനുഭവപ്പെടാനാകാത്തത്ര
മുറിവേറ്റിരിക്കുന്നു. എന്റെ വേഗത്തിലിടിക്കു
ന്ന ഹൃദയം എന്നെ നിലവിളിപ്പിക്കുന്നു.
9എന്റെയജമാനനേ, എന്റെ ഞരക്കം നീ
കേട്ടു. എന്റെ നെടുവീർപ്പുകൾ നിന്നിൽനിന്ന്
ഒളിക്കപ്പെട്ടിട്ടില്ല.
10എന്റെഹൃദയം തകരുകയാണ്. എന്റെ കരു
ത്തുനഷ്ടപ്പെട്ടു. ഞാൻ അന്ധനാവുകയാണ്.
11എന്റെ രോഗംമൂലം സുഹൃത്തുക്കളും അയൽ
ക്കാരും എന്നെകാണാൻ വരുന്നില്ല. എന്റെ കു
ടുംബാംഗങ്ങൾ എന്റെയടുത്തേക്കുവരുന്നില്ല.
12ശത്രുക്കൾ എന്നെനിന്ദിക്കുന്നു. അവർ നുണ
കളും ഊഹാപോഹങ്ങളും പരത്തുകയാണ്. എ
പ്പോഴും അവർ എന്നെപ്പറ്റി പറഞ്ഞു കൊണ്ടിരി
ക്കുന്നു.
13പക്ഷേ ഒരു ബധിരനെപ്പോലെ എനിക്ക്
കേൾക്കുവാൻ കഴിയുന്നില്ല. ഒരു ഊമനെപ്പോ
ലെ എനിക്ക് സംസാരിക്കുവാനും കഴിയുന്നില്ല.
14ആളുകൾ പറയുന്നതെന്തെന്നു കേൾക്കാൻ
കഴിയാത്തവനെപ്പോലെയാണു ഞാൻ. ശത്രു
ക്കൾ ചെയ്യുന്നതു തെറ്റാണെന്നു വാദിച്ചു തെ
ളിയിക്കാൻ എനിക്കാവില്ല.
15യഹോവേ, അതിനാൽ നീയെന്നെപ്രതിരോ
ധിക്കേണമേ. എന്റെ യജമാനനായ ദൈവമേ,
നീയെനിക്കുവേണ്ടി സംസാരിക്കേണമേ.
16ഞാനെന്തെങ്കിലും പറഞ്ഞാൽ ശത്രുക്കൾ
എന്നെ പരിഹസിക്കും. ഞാൻ രോഗിയാണെ
ന്നും എന്റെ തെറ്റുകൾക്കുള്ള ശിക്ഷയാണതെ
ന്നും അവർ പറയും.
17തിന്മകൾ ചെയ്യുന്നതിലുള്ള കുറ്റം എന്റെ
മേലുണ്ടെന്ന് എനിക്കറിയാം. എന്റെവേദന എ
നിക്കു മറക്കാനാകുന്നില്ല.
18യഹോവേ, ഞാൻ ചെയ്ത തിന്മകളെപ്പറ്റി
ഞാൻ നിന്നോടുപറഞ്ഞു, എന്റെപാപങ്ങ
ളിൽ ഞാൻ വ്യസനിക്കുന്നു.
19എന്റെ ശത്രുക്കൾ ആരോഗ്യത്തോടെ ജീവി
ക്കുന്നു. അവർ അനവധി നുണകളും പറഞ്ഞി
രിക്കുന്നു.
20ശത്രുക്കളെന്നോടു തിന്മകൾ ചെയ്യുന്നു. ഞാ
നവരോടു നന്മകൾമാത്രം ചെയ്തു. നന്മകൾ
ചെയ്യാനേ ഞാൻ ശ്രമിച്ചിട്ടുള്ളൂ. പക്ഷേ അവർ
എനിക്കെതിരായിരിക്കുന്നു.
21യഹോവേ, എന്നെ കൈവെടിയരുതേ! എ
ന്റെദൈവമേ, എന്നോടടുക്കേണമേ!
22വേഗംവന്ന് എന്നെ സഹായിക്കേണമേ! എ
ന്റെദൈവമേ, എന്നെ രക്ഷിക്കേണമേ!

## സങ്കീർത്തനം 39

*സംവിധായകനായ യെദൂഥൂന്. ദാവീദിന്റെ ഒരു ഗാനം.*

1ഞാൻപറഞ്ഞു, “ഞാനെന്റെവാക്കുകൾ സൂ
ക്ഷിച്ചുപയോഗിക്കും. എന്നെപാപം ചെയ്യിക്കാ
ൻ ഞാനെന്റെ നാവിനെ അനുവദിക്ക യില്ല.
ദുഷ്ടന്മാർക്കിടയിൽ ഞാൻ വായടച്ചു നി
ൽക്കും.”
2അതിനാൽ ഞാനൊന്നും പറയുന്നില്ല. നല്ല
കാര്യങ്ങൾപോലും ഞാൻ പറഞ്ഞില്ല! പക്ഷേ
ഞാൻ കൂടുതൽ കൂടുതൽ വിഷമിച്ചു.
3ഞാൻ വളരെകോപിച്ചു. ഇതെപ്പറ്റി ആലോ
ചിക്കുന്തോറും എന്റെകോപം കൂടി. അതി
നാൽ ഞാൻ ചിലതുപറഞ്ഞു.
4യഹോവേ, എനിക്കിപ്പോൾ എന്തുസംഭവി
ക്കുമെന്ന് എന്നോടുപറയേണമേ. ഞാനിനി എ
ത്രകാലം ജീവിച്ചിരിക്കുമെന്ന് എന്നോടു പറ
യേണമേ. എന്റെജീവിതം യഥാർത്ഥത്തിൽ
എത്രഹ്രസ്വമാണെന്ന് എന്നെ അറിയിച്ചാലും.

5ഹ്രസ്വമായൊരു ജീവിതമാണു യഹോവേ,
നീയെനിക്കു നൽകിയത്. നിന്റേതുമായി തട്ടി
ച്ചുനോക്കുമ്പോൾ എന്റെ ഹ്രസ്വജീവിതം ഒന്നു
മല്ല. വേഗം അപ്രത്യക്ഷമാകുന്ന മേഘം പോലെ
യാണ് എല്ലാവരുടെയും ജീവിതം. ഒരുത്തരും
നിത്യമായി ജീവിക്കുന്നില്ല!
6ഞങ്ങളുടെ ജീവിതം കണ്ണാടിയിലെ പ്രതി
ബിംബംപോലെ. ജീവിതത്തിലുടനീളം ഞങ്ങൾ
സാധനങ്ങൾ ശേഖരിക്കാൻ തത്രപ്പെടുന്നു. പ
ക്ഷേ മരണാനന്തരം അവ ആർക്കാണു കിട്ടുക.
7യജമാനനേ, അതിനാലെനിക്കെന്തു പ്രതീ
ക്ഷ? നീയാണെന്റെ പ്രതീക്ഷ!
8യഹോവേ, ഞാൻചെയ്ത തിന്മകളിൽ നി
ന്നും എന്നെ രക്ഷിച്ചാലും. ദുഷ്ടനെപ്പോലെ
ഞാൻ പരിഗണിക്കപ്പെടുവാൻ എന്നെ അനുവ
ദിക്കരുതേ.
9ഞാനെന്റെ വായ് തുറക്കുകയില്ല. ഞാനൊ
ന്നും പറയുകയില്ല. യഹോവേ, ചെയ്യേണ്ടതുനീ
ചെയ്തു.

10പക്ഷേ ദൈവമേ, എൻെറ ശിക്ഷ അവസാനിപ്പിക്കേണമേ. നീയതു നിർത്തിയില്ലെങ്കിൽ ഞാൻ നശിപ്പിക്കപ്പെടും.

11യഹോവേ, നീതിയുള്ള ജീവിതം നയിക്കുന്നതെങ്ങനെയെന്നു പഠിപ്പിക്കുന്നതിന് പാപം ചെയ്യുന്നവരെ നീ ശിക്ഷിക്കുന്നു. ചിതൽ തുണി തിന്നുന്നതുപോലെ മനുഷ്യൻ സ്നേഹിക്കുന്ന ഇഷ്ടവസ്തുക്കൾ നീ നശിപ്പിക്കുന്നു. അതെ, നമ്മുടെ ജീവിതം പെട്ടെന്ന് അപ്രത്യക്ഷമാകുന്ന മേഘത്തുണ്ടുപോലെ.

12യഹോവേ, എൻെറപ്രാർത്ഥന കേട്ടാലും! നിന്നോടുള്ള എൻെറവിലാപം കേട്ടാലും. എൻെറ കണ്ണുനീർ കണ്ടാലും. നിന്നോടൊപ്പം ഈ ജീവിതത്തിലൂടെ കടന്നുപോകുന്ന ഒരു യാത്രികൻമാത്രമാണു ഞാൻ. എൻെറ മുഴുവൻ പൂർവ്വികരെയും പോലെ ചെറിയൊരു കാലത്തേക്കു ഞാനിവിടെ ജീവിക്കുന്നു.

13യഹോവേ, എന്നെ വെറുതെ വിട്ടാലും. ഞാൻ മരിച്ച് ഇല്ലാതെയാകുന്നതിനുമുമ്പ് ആഹ്ലാദത്തോടെ ജീവിക്കാൻ എന്നെ അനുവദിക്കേണമേ.

## സങ്കീർത്തനം 40

*സംവിധായകന് ദാവീദിൻെറ ഒരു ഗാനം.*

1ഞാൻ യഹോവയെ വിളിക്കുകയും അവൻ വിളികേൾക്കുകയും ചെയ്തു. എൻെറ വിലാപങ്ങൾ അവൻ കേട്ടു.

2ശവക്കുഴിയിൽനിന്നും യഹോവ എന്നെ ഉയർത്തി. ചെളിനിറഞ്ഞ ആ സ്ഥലത്തുനിന്നും അവനെന്നെ ഉയർത്തി. അവനെന്നെ പൊക്കിയെടുത്ത് ഉറച്ചസ്ഥലത്തു നിർത്തുകയും എൻെറ കാലുകൾ തെന്നാതെ സൂക്ഷിക്കുകയും ചെയ്തു.

3യഹോവ എൻെറവായിൽ ഒരു പുതുഗാനം നിറച്ചു. എൻെറ ദൈവത്തിനൊരു സ്തോത്രഗീതം. എനിക്കു സംഭവിച്ചതു കണ്ട് അനേകർ ദൈവത്തെ ആരാധിക്കും. അവർ യഹോവയിൽ ആശ്രയിക്കും.

4യഹോവയിൽ ആശ്രയിക്കുന്നവൻ യഥാർത്ഥത്തിൽ ആഹ്ലാദിക്കും. പിശാചുക്കൾക്കും വ്യാജദൈവങ്ങൾക്കും പിറകേ തങ്ങളുടെ സഹായത്തിനായി പോകാത്തവരും ഭാഗ്യവാന്മാർ.

5ഞങ്ങളുടെ ദൈവമായ യഹോവേ, ധാരാളം അത്ഭുതങ്ങൾ നീ ചെയ്തിരിക്കുന്നു! ഞങ്ങൾക്കായി അത്ഭുതകരമായ പരിപാടികൾ നിനക്കുണ്ട്. ആർക്കും അവയുടെ പട്ടികനിരത്താനാവില്ല! എണ്ണാനാകാത്തത്രയുള്ള അക്കാര്യങ്ങളെപ്പറ്റി ഞാൻ വീണ്ടും വീണ്ടും പറയും.

6യഹോവേ, നീയിത് എനിക്കു മനസ്സിലാക്കിത്തന്നു. ബലികളോ ധാന്യബലികളോ സത്യത്തിൽ നിനക്കുവേണ്ട. ഹോമയാഗങ്ങളോ പാപബലികളോ നിനക്കുവേണ്ട.

7അതിനാൽ ഞാൻപറഞ്ഞു, “ഇതാ എന്നെ എടുത്തുകൊൾക. ഞാനിതാ വരുന്നു. പുസ്തകത്തിൽ എന്നെപ്പറ്റി ഇതാണെഴുതപ്പെട്ടിരിക്കുന്നത്.

8എൻെറ ദൈവമേ, നിൻെറ ഇച്ഛപോലെ പ്രവർത്തിക്കുവാൻ ഞാനാഗ്രഹിക്കുന്നു. നിൻെറ വചനങ്ങൾ എനിക്കറിയാം.

9മഹാസഭയിലുള്ളവരോടു ഞാൻ വിജയത്തിൻെറ സുവാർത്ത പറഞ്ഞു. ആ സദ്വാർത്ത പ്രസംഗിക്കുന്നത് ഞാൻ ഒരിക്കലും നിർത്തുകയില്ലെന്ന് യഹോവേ, നിനക്കറിയുകയും ചെയ്യാം.

10യഹോവേ, നിൻെറ സദ്പ്രവൃത്തികളെപ്പറ്റി ഞാൻ പറയുന്നു. അക്കാര്യങ്ങളൊന്നും ഞാൻ മനസ്സിലൊളിപ്പിച്ചു വച്ചിട്ടില്ല. രക്ഷനേടാൻ അവർക്കു യഹോവയെ ആശ്രയിക്കാമെന്ന് ഞാനവരോടു പറഞ്ഞു. മഹാസഭയിൽനിന്ന് നിൻെറ വിശ്വസ്തതയെയും കാരുണ്യത്തെയും ഞാൻ മറച്ചു വച്ചില്ല.

11യഹോവേ, അതിനാൽ നിൻെറ കാരുണ്യം എന്നിൽനിന്നും ഒളിച്ചുവയ്ക്കരുതേ! നിൻെറ കാരുണ്യവും വിശ്വസ്തതയും എന്നെ രക്ഷിക്കട്ടെ.”

12എനിക്കു ചുറ്റിലും ദുഷ്ടന്മാർ നിരന്നിരിക്കുന്നു. അവർ എണ്ണമറ്റത്രയുണ്ട്! എൻെറ പാപങ്ങൾ എന്നെ പിടിച്ചിരിക്കുന്നു. എനിക്കവയിൽനിന്നും രക്ഷപ്പെടാനുമാകുന്നില്ല. എൻെറ തലയിലെമുടികളെക്കാളുമുണ്ടവ. എനിക്കെൻെറ ധൈര്യം നഷ്ടമായിരിക്കുന്നു.

13യഹോവേ, ഓടിവന്ന് എന്നെ രക്ഷിച്ചാലും! യഹോവേ, വേഗം വന്ന് എന്നെ സഹായിച്ചാലും!

14ആ ദുഷ്ടന്മാർ എന്നെ വധിക്കാൻ ശ്രമിക്കുകയാണ്. യഹോവേ, അവരെ ലജ്ജിതരും നിരാശരുമാക്കേണമേ. അവർക്ക് എന്നെ മുറിവേല്പിക്കണം. അവർ നാണംകെട്ട് ഓടിപ്പോകട്ടെ!

15ആ ദുഷ്ടന്മാർ എന്നെ പരിഹസിക്കുന്നു. അവർ പറയായനാവാതെ അമ്പരന്നു വിഷമിക്കട്ടെ!

16പക്ഷേ നിന്നോടടുക്കുന്നവർ സന്തോഷത്താൽ മതിമറക്കട്ടെ. നീ രക്ഷിക്കുന്നത് അവരിഷ്ടപ്പെടുന്നു. അതിനാലവർ എല്ലായ്പ്പോഴും “യഹോവ വാഴ്ത്തപ്പെടട്ടെ” എന്നുപറയട്ടെ!

17യഹോവേ, ഞാൻ വെറുമൊരു സഹായമില്ലാത്ത ദരിദ്രൻ. എന്നെ സഹായിക്കുകയും രക്ഷിക്കുകയും ചെയ്യേണമേ. എൻെറദൈവമേ, താമസമരുതേ!

## സങ്കീർത്തനം 41

*സംവിധായകന്. ദവീദിൻെറ ഒരു ഗാനം.*

1പാവങ്ങളെ സഹായിക്കുന്നവന് അനവധി അനുഗ്രഹങ്ങൾ ലഭിക്കും.* ദുരിതങ്ങളുണ്ടാകുമ്പോൾ യഹോവ അവനെ രക്ഷിക്കും.

2യഹോവ അയാളെ സംരക്ഷിക്കുകയും അവൻെറ ജീവനെ രക്ഷിക്കുകയും ചെയ്യും. ഭൂമിയിൽ അയാൾ അനുഗൃഹീതനാകും. ശത്രുക്കൾ അയാളെ നശിപ്പിക്കാൻ ദൈവം ഇടയാക്കുകയില്ല.

3രോഗം പിടിച്ചു കിടപ്പിലാകുമ്പോൾ യഹോവ അയാൾക്കു ശക്തിനൽകും. അയാൾ രോഗംപിടിപെട്ടു കിടന്നേക്കാം. പക്ഷേ യഹോവ അയാളെ സുഖപ്പെടുത്തും.

4ഞാൻപറഞ്ഞു, “യഹോവേ, എന്നോടു കരുണകാട്ടേണമേ. ഞാൻ നിനക്കെതിരെ പാപം ചെയ്തു, പക്ഷേഎന്നോടു പൊറുക്കുകയും എനിക്കു നല്ലതു വരുത്തുകയും ചെയ്താലും.”

5എൻെറശത്രുക്കൾ എന്നെക്കുറിച്ച് ദുഷ്കാര്യങ്ങൾപറയുന്നു. അവർ പറയുകയാണ്,“എപ്പോഴാണിയാൾ മരിച്ച് അയാളുടെ ഓർമ്മനശിക്കുക?

6എന്നെക്കാണാൻ വരുന്നവർ തങ്ങളുടെയഥാർത്ഥഉള്ളിലിരിപ്പ് വെളിവാക്കുന്നില്ല. എന്നെപ്പറ്റിചിലതറിയാൻ മാത്രമാണവർ വരുന്നത്. എന്നിട്ടവർപോയി അപവാദങ്ങൾ പ്രചരിപ്പിക്കുന്നു.

---

**അനവധി … ലഭിക്കും** അഥവാ “സത്യമായും ഭാഗ്യവാനാവുക (സന്തോഷവാൻ).”

7എന്റെശത്രുക്കൾ എന്നെക്കുറിച്ച് തെറ്റായ
കാര്യങ്ങൾ പിറുപിറുക്കുന്നു. അവർ എനിക്കെ
തിരെ പദ്ധതികളിടുകയാണ്. അവർ പറയുന്നു,
“അവൻ എന്തോ തെറ്റുചെയ്തു.
8അതിനാലാണവന് രോഗംവന്നത്. അവനൊ
രിക്കലും സുഖപ്പെടുകയില്ലെന്നു ഞാൻ കരുതു
ന്നു.”
9എന്റെ ഉറ്റചങ്ങാതി എന്നോടൊപ്പം ഭക്ഷി
ച്ചു. ഞാനവനെ ആശ്രയിച്ചു. പക്ഷേ ഇപ്പോൾ
അവനും എനിക്കെതിരായിരിക്കുന്നു.
10യഹോവേ, അതിനാലെന്നോടു ദയ കാട്ടേ
ണമേ. ഞാനെഴുന്നേൽക്കട്ടെ, അപ്പോൾ ഞാന
തിനുപകരം ചെയ്തുകൊള്ളാം.
11യഹോവേ, ശത്രുക്കളെന്നെ മുറിപ്പെടുത്തരു
തേ, അപ്പോൾ, നീയവരെ എനിക്കെതിരെ അയ
ച്ചിട്ടില്ലെന്നു ഞാൻ മനസ്സിലാക്കും.
12ഞാൻ നിഷ്കളങ്കനാണ്. നീയെന്നെ ബല
പ്പെടുത്തുകയും ചെയ്തു. നീയെന്നെ എണീറ്റു
നിന്ന് എന്നെന്നും ശുശ്രൂഷിക്കാറാക്കി.
13യിസ്രായേലിന്റെ ദൈവമാകുന്ന യഹോ
വയെ സ്തുതിക്കുക! അവൻ എപ്പോഴുമായിരു
ന്നു. എപ്പോഴുമായിരിക്കുകയും ചെയ്യും.
ആമേൻ, ആമേൻ!

## പുസ്തകം 2

### സങ്കീർത്തനം 42

*സംവിധായകന്. കോരഹിന്റെ കുടുംബ*
*ത്തിൽ നിന്നൊരു ധ്യാനഗീതം.*

1നീർച്ചാലുകൾക്കായിമാൻ ദാഹിക്കുന്നു. അ
തേപോലെ, ദൈവമേ, എന്റെ ആത്മാവ് നിന
ക്കായി ദാഹിക്കുന്നു.
2എന്റെആത്മാവ് ജീവിക്കുന്ന ദൈവത്തിനാ
യി ദാഹിക്കുന്നു. എപ്പോഴാണെനിക്ക് അവനെ
കാണാനാവുക?
3ശത്രു എന്നെ സ്ഥിരമായി പരിഹസിക്കുന്നു.
അവൻചോദിക്കുന്നു,“എവിടെ നിന്റെദൈവം?
ഇനിയും അവൻ നിന്നെ രക്ഷിക്കാൻ വന്നി
ല്ലേ?” പകലും രാത്രിയും എന്റെ കണ്ണുനീർ
ആയിരുന്നു എന്റെ ഭക്ഷണം. അനവധിയായ
ദു:ഖം എനിക്കുണ്ട്.
4ആലയത്തിലെ എന്റെ നല്ലകാലം ഓർമ്മി
ക്കുമ്പോൾ എന്റെഹൃദയം തകരുന്നു: ആൾക്കൂട്ട
ത്തെ ഞാൻ ദൈവത്തിന്റെ ആലയത്തിലേക്കു
നയിച്ചു നടന്നതു ഞാനോർമ്മിക്കുന്നു. ആൾക്കൂ
ട്ടത്തിന്റെ ആഘോഷവേളകളിലെ സന്തോഷ
സ്തോത്രഗീതങ്ങൾ ഞാനോർമ്മിക്കുന്നു.
5ഞാനെന്തിനു വ്യസനിക്കണം? ഞാനെന്തി
നിത്ര ആകുലചിത്തനാകണം? ദൈവത്തിന്റെ
സഹായത്തിനു ഞാൻ കാത്തിരിക്കണം. അവ
നെ സ്തുതിക്കാൻ ഇനിയുമെനിക്കവസരം ലഭി
ക്കും. അവനെന്നെ രക്ഷിക്കും!
6ഓ, എന്റെദൈവമേ, ഞാൻ വളരെ ദു:ഖിത
നാണ്. അതിനാൽ യോർദ്ദാൻതാഴ്വരയിൽ
നിന്നും ഹെർമ്മോൻപർവ്വതങ്ങളിൽനിന്നും മീ
സാർപർവ്വതത്തിൽനിന്നും ഞാൻ നിന്നെ സ്മ
രിച്ചു.
7കടലുകൾതോറും നിന്റെ തിരയടിയൊച്ച
ഞാൻ കേട്ടിരിക്കുന്നു. കടലിൽനിന്നു തിരമാല
കൾവരുമ്പോലെ വീണ്ടും വീണ്ടും എനിക്കു ദു
രിതങ്ങൾവരുന്നു. യഹോവേ, നിന്റെ തിരമാല
കൾ എനിക്കുചുറ്റും വന്ന് ആർത്തലയ്ക്കുന്നു.
നിന്റെ തിരകൾ എന്നെമൂടുന്നു.
8യഹോവ, അവന്റെ യഥാർത്ഥസ്നേഹം
നിത്യേനപ്രകടിപ്പിച്ചാൽ എല്ലാരാത്രിയിലും
എനിക്ക് അവന്റെ ഗാനങ്ങൾ പാടാനാവും.
എന്റെ ജീവിക്കുന്ന ദൈവത്തോട് എനിക്കു
പ്രാർത്ഥിക്കാനാകും.
9എന്റെപാറയായ ദൈവത്തോടു ഞാൻ സം
സാരിച്ചു. ഞാൻപറയുന്നു, “യഹോവേ, നീയെ
ന്താണെന്നെ മറന്നത്? ശത്രുവിന്റെ ക്രൂരത
മൂലം ഞാനെന്തിന് ഇത്ര ദു:ഖം അനുഭവി
ക്കണം?”
10ശത്രുക്കൾ എന്നെ സ്ഥിരമായി അപമാനി
ക്കുകയും “എവിടെ നിന്റെദൈവം? നിന്നെ
രക്ഷിക്കാൻ അവനിനിയും വന്നില്ലേ?” എന്നു
ചോദിച്ചുകൊണ്ട് മാരകമായി എനിക്കാഘാത
മേല്പിക്കുകയും ചെയ്യുന്നു.
11ഞാനെന്തിനാണത്രമാത്രം ദു:ഖിക്കുന്നത്?
ഞാനെന്തിനാണത്രമാത്രം ചിന്താധീനനാകുന്ന
ത്? ദൈവത്തിന്റെസഹായം ഞാൻ കാത്തിരി
ക്കണം. അവനെവാഴ്ത്താനെനിക്ക് ഇനിയും അ
വസരം കിട്ടും. അവനെന്നെ രക്ഷിക്കും!

### സങ്കീർത്തനം 43

1ദൈവമേ, നിന്റെ വിശ്വസ്താനുയായിക
ളിൽ ഉൾപ്പെടാത്ത ഒരാളുണ്ട്. സൂത്രശാലിയും
നുണയനുമാണയാൾ. ദൈവമേ, അയാളിൽ
നിന്നെന്നെ രക്ഷിച്ചാലും! എന്നെ പ്രതിരോധി
ക്കുകയും ഞാൻ നേരുള്ളവനാണെന്നു തെളിയി
ക്കുകയും ചെയ്താലും!
2ദൈവമേ, നീയാണെന്റെ സുരക്ഷിതസ്ഥാ
നം! നീയെന്താണെന്നെ കൈവെടിയുന്നത്? ശ
ത്രുവിന്റെ ക്രൂരതയാൽ ഞാനെന്തിനിത്ര വ്യസ
നിക്കണം?
3ദൈവമേ, നിന്റെപ്രകാശവും സത്യവും എ
ന്നിൽതെളിയട്ടെ. നിന്റെ പ്രകാശവും സത്യ
വും എന്നെ നയിക്കും. അവ എന്നെ നിന്റെ
വിശുദ്ധപർവ്വതത്തിലേക്കു നയിക്കും.നിന്റെ
ആലയത്തിലേക്കു അവ എന്നെ നയിക്കും.
4ദൈവത്തിന്റെ യാഗപീഠത്തിലേക്കു ഞാൻ
വരും. എന്നെ അത്യധികം സന്തോഷിപ്പിക്കുന്ന
ദൈവത്തിലേക്കു ഞാൻ വരും. ദൈവമേ, എ
ന്റെദൈവമേ, വീണമീട്ടി നിന്നെ ഞാൻ സ്തു
തിക്കും.
5ഞാനെന്തിനിത്ര ദു:ഖിക്കുന്നു? ഞാനെന്തി
നിത്ര ചിന്താധീനനാകുന്നു? ദൈവത്തിന്റെ
സഹായത്തിനായി ഞാൻകാത്തിരിക്കണം. ദൈ
വത്തെ വാഴ്ത്താൻ എനിക്കിനിയും അവസരം
കിട്ടും. അവൻ എന്നെരക്ഷിക്കും!

### സങ്കീർത്തനം 44

*സംവിധായകന്. കോരഹിന്റെ കുടുംബ*
*ത്തിൽനിന്നൊരു ധ്യാനഗീതം*

1ദൈവമേ, ഞങ്ങൾനിന്നെപ്പറ്റി കേട്ടിരിക്കു
ന്നു. തങ്ങളുടെകാലത്തു നീ ചെയ്തകാര്യങ്ങളെ
പ്പറ്റി ഞങ്ങളുടെപൂർവ്വികർ പറഞ്ഞിട്ടുണ്ട്. പ
ണ്ട് നീയെന്തു ചെയ്തുവെന്ന് അവർ ഞങ്ങളോ
ടു പറഞ്ഞു.
2ദൈവമേ, നിന്റെ മഹാശക്തിയാൽ അന്യജ
നതയിൽനിന്നും നീ ഈ ദേശത്തിന്റെ അവ
കാശം പിടിച്ചെടുക്കുകയും അതു ഞങ്ങൾക്കു
തരികയും ചെയ്തു. ആ വിദേശികളെ നീ
തരിപ്പണമാക്കി. ഈ ദേശത്തുനിന്ന് നീ അവ
രെ തുരത്തി.
3ഞങ്ങളുടെ പൂർവ്വികരുടെവാളുകളല്ല ഈ ദേ
ശംപിടിച്ചെടുത്തത്. അവരുടെ കരുത്തുറ്റ കര

ങ്ങളല്ല അവരെ വിജയികളാക്കിയത്. നീ അവ
രോടൊപ്പമുണ്ടായിരുന്നതിനാലാണത്. ദൈ
വമേ, നിൻെറമഹാശക്തി ഞങ്ങളുടെ പൂർവ്വി
കരെ രക്ഷിച്ചു. എന്തുകൊണ്ടെന്നാൽ നീയവ
രെ സ്നേഹിച്ചു!
4എൻെറ ദൈവമേ, നീയാണെൻെറ രാജാവ്.
കല്പനയാൽ യാക്കോബിൻെറ ജനതയെ വിജയ
ത്തിലേക്കു നയിച്ചാലും.
5എൻെറ ദൈവമേ, നിൻെറ സഹായത്താൽ
ഞങ്ങളുടെശത്രുക്കളെ ഞങ്ങൾ തുരത്തും. നി
ൻെറ നാമത്താൽ ശത്രുക്കളുടെമേൽ കൂടി ഞങ്ങ
ൾ നടന്നുപോകും.
6എൻെറ വില്ലിനെയും അമ്പുകളെയും ഞാൻ
ആശ്രയിക്കുന്നില്ല. എന്നെരക്ഷിക്കാൻ എൻെറ
വാളിനാവില്ല.
7ദൈവമേ, നീ ഞങ്ങളെ ഈജിപ്തിൽനിന്നും
രക്ഷിച്ചു. ഞങ്ങളുടെശത്രുക്കളെ നീ നാണം കെ
ടുത്തി.
8എല്ലാദിനവും ഞങ്ങൾദൈവത്തെ വാഴ്ത്തും.
നിൻെറനാമത്തെ ഞങ്ങൾ എന്നെന്നേക്കും വാ
ഴ്ത്തുകയും ചെയ്യും!
9പക്ഷേ,ദൈവമേ, നീ ഞങ്ങളെ കൈവെടി
ഞ്ഞു. നീ ഞങ്ങളെ നാണംകെടുത്തി. യുദ്ധത്തി
ൽ നീ ഞങ്ങളോടൊപ്പം വന്നില്ല.
10ശത്രുക്കൾ ഞങ്ങളെ പിന്നോട്ടടിക്കാൻ നീ
ഇടയാക്കി. ശത്രുക്കൾ ഞങ്ങളുടെസ്വത്തു കവർ
ന്നു.
11അറവിനുള്ള കുഞ്ഞാടുകളുടെ അവസ്ഥ
യിൽ നീ ഞങ്ങളെ കൈവെടിഞ്ഞു. വിദേശി
കൾക്കിടയിൽ നീ ഞങ്ങളെ ചിതറിച്ചു.
12ദൈവമേ, നിൻെറ ജനതയെ നീ വെറുതെ
വിറ്റു. നീ വിലപേശുക പോലുമുണ്ടായില്ല.
13അയൽക്കാരുടെ ദൃഷ്ടിയിൽ നീ ഞങ്ങളെ
പരിഹാസ്യരാക്കി. അവർ ഞങ്ങളെ പരിഹ
സിച്ചു.
14ആളുകൾക്കിടയിൽ ഞങ്ങൾ തമാശക്കഥക
ളായി. സ്വന്തമായി ഒരുരാജ്യം പോലുമില്ലാത്ത
വർ ഞങ്ങൾക്കുനേരെ തലകുലുക്കിച്ചിരിച്ചു.
15ഞാൻ നാണക്കേടുകൊണ്ടു മൂടപ്പെട്ടു. പക
ൽമുഴുവൻ ഞാനെൻെറ നാണക്കേടു കാണുന്നു.
16എന്നോടു സമാനത കാംക്ഷിക്കുന്ന എൻെറ
ശത്രുവിൻെറ പരിഹാസങ്ങളും അപമതികളും
നിമിത്തം ഞാൻ ഒളിച്ചിരിക്കുന്നു.
17ദൈവമേ, ഞങ്ങൾ നിന്നെ മറന്നിട്ടില്ല. എ
ങ്കിലും നീ അതൊക്കെ ഞങ്ങളോടു ചെയ്യുന്നു.
നീയുമായുള്ള കരാറംഗീകരിക്കുമ്പോഴും ഞങ്ങ
ൾ നുണ പറഞ്ഞില്ല!
18ദൈവമേ, ഞങ്ങൾ നിന്നിൽനിന്നകന്നില്ല.
നിൻെറ മാർഗ്ഗം ഞങ്ങൾ വെടിഞ്ഞില്ല.
19എങ്കിലും, ദൈവമേ, നീ ഞങ്ങളെ കുറുന
രികൾ പാർക്കുന്ന ഈ സ്ഥലത്ത് തരിപ്പണമാ
ക്കി. മൃത്യുപോലെ ഇരുണ്ട ഈ സ്ഥലത്ത് നീ
ഞങ്ങളെ ഉപേക്ഷിച്ചു.
20ഞങ്ങളുടെ ദൈവത്തിൻെറ നാമം ഞങ്ങൾ
മറന്നോ? അന്യദൈവങ്ങളോടു ഞങ്ങൾ പ്രാർ
ത്ഥിച്ചോ? ഇല്ല!
21തീർച്ചയായും ദൈവത്തിന് ഇക്കാര്യങ്ങളറി
യാം. നമ്മുടെ അഗാധരഹസ്യങ്ങൾപോലും
അവനറിയുന്നു.
22ദൈവമേ, എല്ലാദിനവും ഞങ്ങൾ നിനക്കാ
യി വധിക്കപ്പെട്ടുകൊണ്ടിരിക്കുന്നു! അറവുശാ
ലയിലേക്കു നയിക്കപ്പെട്ട ആടുകളെപ്പോലെയാ
ണു ഞങ്ങൾ.
23എഴുന്നേൽക്കേണമേ, എൻെറ യഹോവേ!
നീയെന്താണുറങ്ങുന്നത്? എഴുന്നേറ്റാലും! ഞങ്ങ
ളെ എന്നെന്നേക്കുമായി കൈവെടിയരുതേ!
24ദൈവമേ, നീയെന്താണു ഞങ്ങളിൽ
നിന്നൊളിക്കുന്നത്? ഞങ്ങളുടെ വേദനയും ദുരി
തങ്ങളും നീ മറന്നുവോ?
25ഞങ്ങൾ ചെളിയിലേക്കു തള്ളിയിടപ്പെട്ടിരി
ക്കുന്നു. ചെളിയിൽ ഞങ്ങൾ വയറുപൂഴ്ത്തി
കിടക്കുന്നു!
26ദൈവമേ, എഴുന്നേറ്റ് ഞങ്ങളെ സഹായി
ച്ചാലും! നിൻെറ സത്യസ്നേഹം കൊണ്ട് ഞങ്ങ
ളെ രക്ഷിക്കേണമേ!

### സങ്കീർത്തനം 45

*സംവിധായകന്. ശോശാനിമിൻെറ ഈണ
ത്തിൽ. കോരഹിൻെറ കുടുംബത്തിൽ
നിന്നൊരു ധ്യാനഗീതം. ഒരു പ്രേമഗാനം.*

1രാജാവിനായി ഞാനിക്കാര്യങ്ങളെഴുതു
മ്പോൾ സുന്ദരപദങ്ങൾ എൻെറ മനസ്സിൽ നിറ
യുന്നു. സമർത്ഥനായൊരെഴുത്തുകാരൻെറ
പേനയിൽ നിന്നെന്നപോലെ വാക്കുകൾ
എൻെറ നാവിൽനിന്നു വരുന്നു.
2നീ ആരെക്കാളും സുന്ദരനാകുന്നു! നല്ലൊരു
പ്രഭാഷകനാണു നീ. അതിനാൽ ദൈവം
നിന്നെ എന്നെന്നേക്കും അനുഗ്രഹിക്കും.
3നിൻെറവാൾ ധരിക്കുക. തേജസ്സുള്ളസൈനി
കവസ്ത്രം ധരിക്കുക.
4നീ പ്രതാപവാനായി കാണപ്പെടുന്നു! പോ
യിനന്മയ്ക്കും നീതിക്കുമായി ജയിക്കുക. നി
ൻെറശക്തമായ വലതുകരം വിസ്മയകരമായ
കാര്യങ്ങൾ ചെയ്യാൻ പരിശീലിപ്പിക്കപ്പെട്ടിരി
ക്കുന്നു.
5നിൻെറ മൂർച്ചയേറിയ അമ്പുകൾ ശത്രുക്കളു
ടെ ഹൃദയത്തിലാഴ്ന്നിറങ്ങുകയും അനവധി
പേരെ നീ പരാജയപ്പെടുത്തുകയും നിൻെറ
ശത്രുക്കൾക്കുമേൽ നീ രാജാവാകുകയുംചെയ്യും.
6ദൈവമേ, നിൻെറ സിംഹാസനം നിത്യമാ
കുന്നു! നന്മയാണു നിൻെറ രാജകീയചെങ്കോൽ.
7നീ നന്മയെ സ്നേഹിക്കുകയും തിന്മയെ
വെറുക്കുകയും ചെയ്യുന്നു. അതിനാൽ ദൈവം,
നിൻെറ ദൈവം നിൻെറ സ്നേഹിതർക്കുമേൽ
രാജാവായി നിന്നെ തെരഞ്ഞെടുത്തു.*
8നിൻെറവസ്ത്രങ്ങൾ മൂരും ചന്ദനവും ലവം
ഗവും പോലുള്ള സുഗന്ധങ്ങളുള്ളതാകുന്നു. ദ
ന്താലംകൃതമായ കൊട്ടാരങ്ങളിൽനിന്നും നിന്നെ
രസിപ്പിക്കാൻ സംഗീതം വരുന്നു.
9നിൻെറ മണവാട്ടിയുടെ തോഴിമാർ രാജകു
മാരിമാരാകുന്നു. നിൻെറമണവാട്ടി നിൻെറ
വലതുവശത്തു തങ്കക്കിരീടവും ധരിച്ചു നിൽക്കു
ന്നു.
10എൻെറപുത്രീ, കേട്ടാലും. ശ്രദ്ധിച്ചുകേൾ
ക്കൂ, നിനക്കു മനസ്സിലാകും. നിൻെറ ആളുക
ളെയും നിൻെറ പിതാവിൻെറ കുടുംബത്തെ
യും മറക്കുക.
11അപ്പോൾ രാജാവ് നിൻെറ സൗന്ദര്യത്തിൽ
സന്തുഷ്ടനാകും. അവൻ നിൻെറ യജമാനനാ
കും. അതിനാൽ അവനെആദരിക്കൂ.
12ടൈറിലെ ധനികന്മാർ സമ്മാനങ്ങൾ തന്ന്
നിന്നെ പ്രീണിപ്പിക്കാൻ ശ്രമിക്കും.

---

**നിൻെറ … തെരഞ്ഞെടുത്തു** “നിൻെറ സുഹൃത്തു ക്കൾക്കിടയിൽ നിൻെറമേൽ അഭിഷേകതൈലമൊഴിച്ചു” എന്നർത്ഥം. രാജാക്കന്മാർ, പുരോഹിതർ, പ്രവാചകർ എന്നിവരെ അഭിഷേകം ചെയ്യാൻ ദൈവാലയത്തിൽ സൂക്ഷിച്ചിരുന്ന ഒരു വിശിഷ്ട തൈലമാണിത്.

13തങ്കനൂലുകൊണ്ടുള്ള വിലപിടിപ്പുള്ളതും മ
നോഹരവുമായ മേലങ്കിയണിഞ്ഞ രാജകുമാരി
സ്വർണ്ണക്കൂടിലെ രത്നംപോലെയായിരിക്കും.
14മനോഹരവസ്ത്രങ്ങളണിഞ്ഞ വധു രാജാ
വിൻെറയടുത്തേക്ക് ആനയിക്കപ്പെടുന്നു. തോ
ഴിമാർ അവളെ അനുഗമിക്കുന്നു.
15സന്തോഷനിമഗ്നരായി അവർ വരുന്നു.
ആഹ്ലാദനിമഗ്നരായി അവർ രാജകൊട്ടാര
ത്തിൽ പ്രവേശിക്കുന്നു.
16രാജാവേ, അങ്ങയ്ക്കുശേഷം അങ്ങയുടെ പു
ത്രന്മാർ ഭരിക്കും. ദേശത്തിലുടനീളം നീയവരെ
ഭരണാധിപന്മാരാക്കും.
17നിൻെറ നാമം ഞാനെന്നേക്കും പ്രസിദ്ധമാ
ക്കും. ജനം നിന്നെ നിത്യമായിവാഴ്ത്തും.

## സങ്കീർത്തനം 46

*സംവിധായകന്. കോരഹ് കുടുംബത്തിൽ നിന്നൊരു ഗാനം. അലാമോത് ഉപയോഗിച്ചുള്ള ഒരു ഗാനം.*

1ദൈവം നമ്മുടെ ശക്തിയുടെ കലവറയാകു
ന്നു. ദുരിതകാലത്തു നമുക്കവനിൽ അഭയം പ്രാ
പിക്കാം.
2അതിനാൽ ഭൂമികുലുങ്ങിയാലും പർവ്വ
തങ്ങൾ കടലിൽവീണാലും നാം ഭയക്കുകയില്ല.
3കടലുകൾ ക്ഷോഭിച്ചിരുളുമ്പോഴും പർവ്വത
ങ്ങൾ കുലുങ്ങുമ്പോഴും നമ്മൾ ഭയക്കുന്നില്ല.
4ദൈവത്തിൻെറ നഗരത്തിലേക്ക്, അത്യുന്നത
ദൈവത്തിൻെറ വിശുദ്ധനഗരത്തിലേക്ക് ആ
ഹ്ലാദം കൊണ്ടുവരുന്ന ഒരു നീരരുവിയുണ്ട്.
5ദൈവം ആ നഗരത്തിലാണ്, അതിനാൽ
അതൊരിക്കലും നശിപ്പിക്കപ്പെടില്ല. സൂര്യോദ
യത്തിനുമുമ്പുപോലും സഹായത്തിനു ദൈവ
മുണ്ട്.
6രാഷ്ട്രങ്ങൾ ഭയന്നുവിറയ്ക്കും. യഹോവ ആ
ക്രോശിക്കുമ്പോൾ ആ രാജ്യങ്ങൾ വീഴുകയും
ഭൂമിതകരുകയും ചെയ്യുന്നു.
7സർവ്വശക്തനായ യഹോവ നമ്മോടൊപ്പമു
ണ്ട്. യാക്കോബിൻെറദൈവം നമ്മുടെ സുരക്ഷി
തസ്ഥാനമാകുന്നു.
8യഹോവയുടെ ശക്തമായപ്രവൃത്തികൾ കാ
ണുക. ഭൂമിയിൽ അവ യഹോവയെ കീർത്തിമാ
നാക്കി. അവൻെറ ഭയങ്കരപ്രവൃത്തികൾ
കാണുക.
9ഭൂമിയിലെവിടെയുമുള്ള യുദ്ധങ്ങൾ നിർ
ത്താൻ യഹോവയ്ക്കു കഴിയും. ഭടന്മാരുടെ
അമ്പുകളൊടിക്കാനും കുന്തങ്ങൾ ചിതറിക്കാ
നുംകവചങ്ങൾ* കത്തിക്കാനും അവനുകഴിയും.
10ദൈവംപറയുന്നു, "യുദ്ധം നിർത്തുക,
ഞാൻ ദൈവമാണെന്നറിയുക! രാഷ്ട്രങ്ങൾക്കി
ടയിൽ ഞാൻ സ്തുതിക്കപ്പെടും! ഭൂമിയിൽ
ഞാൻ മഹത്വപ്പെടും!
11സർവ്വശക്തനായ യഹോവ നമ്മോടൊപ്പമു
ണ്ട്. യാക്കോബിൻെറ ദൈവം നമ്മുടെ സുരക്ഷി
തസ്ഥലം.

## സങ്കീർത്തനം 47

*സംവിധായകന്, കോരഹിൻെറ കുടുംബത്തിൽനിന്നൊരു ഗാനം.*

1സർവ്വജനമേ, കൈകൊട്ടുക. ദൈവത്തിന്
ആഹ്ലാദാരവം മുഴക്കുക!
2സർവ്വശക്തനായ യഹോവ ഭയങ്കരനാകു
ന്നു. മുഴുവൻഭൂമിക്കും മഹാരാജാവാണവൻ.
3മറ്റു ജനങ്ങളെ തോല്പിക്കാൻ അവൻ നമ്മെ
സഹായിച്ചു. ആ രാജ്യങ്ങളെ അവൻ നമ്മുടെ
കാൽക്കീഴിലാക്കി.
4നമ്മുടെരാജ്യം ദൈവം നമുക്കായിതെരഞ്ഞെ
ടുത്തു. താൻസ്നേഹിച്ച യാക്കോബിനായി അ
വൻ ആ അത്ഭുത ഭൂമി തെരഞ്ഞെടുത്തു.
5കാഹളങ്ങളുടെയും കൊമ്പുകളുടെയും ആര
വങ്ങളോടെ യഹോവ തൻെറ സിംഹാസന
ത്തിൽ കയറുന്നു.
6ദൈവത്തിനു സ്തോത്രം പാടുക. സ്തോത്ര
ങ്ങൾ പാടുക. നമ്മുടെ രാജാവിന്നു സ്തോത്രം
പാടുക. സ്തോത്രം പാടുക.
7മുഴുവൻ ലോകത്തിൻെറയും രാജാവാണു
ദൈവം. സ്തുതിഗീതങ്ങൾ പാടുക.
8ദൈവം അവൻെറ വിശുദ്ധസിംഹാസനത്തി
ലിരിക്കുന്നു. മുഴുവൻ രാഷ്ട്രങ്ങളെയും ദൈവം
ഭരിക്കുന്നു.
9രാഷ്ട്രനേതാക്കന്മാർ അബ്രഹാമിൻെറ ദൈ
വത്തിൻെറ ജനതയുമായി സമ്മേളിക്കുന്നു. മുഴു
വൻ രാഷ്ട്രങ്ങളുടെയും നേതാക്കളെല്ലാം ദൈവ
ത്തിൻേറതാകുന്നു. ദൈവം അവർക്കെല്ലാം മേ
ലാകുന്നു!

## സങ്കീർത്തനം 48

*കോരഹുകുടുംബത്തിൽനിന്നൊരു സ്തുതിഗീതം.*

1യഹോവ മഹാനാകുന്നു. നമ്മുടെ ദൈവ
ത്തിൻെറ നഗരത്തിൽ, അവൻെറ വിശുദ്ധ പ
ർവ്വതത്തിൽ അവൻ സ്തുത്യർഹനാകുന്നു.
2ദൈവത്തിൻെറ വിശുദ്ധനഗരം അത്തരമൊ
രു പരമാനന്ദാവസ്ഥയിലാകുന്നു! അത് ലോക
മെമ്പാടുമുള്ളവരെ ആനന്ദിപ്പിക്കുന്നു! സീയോ
ൻപർവ്വതമാണ് ദൈവത്തിൻെറ സത്യപർവ്വ
തം.* മഹാനായരാജാവിൻെറ നഗരമാകുന്നു
അത്.
3ആ നഗരത്തിലെ സ്ഥലങ്ങളിൽ, ദൈവം
കോട്ടയായി അറിയപ്പെടുന്നു.
4ഒരിക്കൽ, ചിലരാജാക്കന്മാർ സമ്മേളിച്ചു.
ഈ നഗരം ആക്രമിക്കാൻ അവരാലോചിച്ചു.
അവർ നഗരത്തിലേക്കു മുന്നേറി.
5പക്ഷേ ആ രാജാക്കന്മാർ ഇതുകണ്ട് അത്ഭുത
പ്പെട്ടു. അവരെല്ലാം ഭീതിപൂണ്ട് ഓടിപ്പോയി!
6അവരെ ഭീതിബാധിച്ചു. അവർ ഭയന്നു വി
റച്ചു!
7ദൈവമേ, ശക്തമായൊരുകിഴക്കൻ കാറ്റു
കൊണ്ട്അവരുടെ പത്തേമാരികൾ നീതകർത്തു.
8അതെ, നിൻെറ കരുത്തിൻെറ കഥകൾ ഞ
ങ്ങൾകേട്ടു. പക്ഷേ ഞങ്ങളിതും കണ്ടു. ഞങ്ങളു
ടെ ദൈവത്തിൻെറ നഗരത്തിൽ, സർവ്വശക്ത
നായ യഹോവയുടെ നഗരത്തിൽ. ദൈവം ആ
നഗരത്തെ നിത്യമായി ശക്തമാക്കുന്നു!
9ദൈവമേ, നിൻെറ ആലയത്തിൽ നിൻെറ
സ്നേഹം നിറഞ്ഞ കാരുണ്യത്തെപ്പറ്റി ഞങ്ങൾ
ധ്യാനിച്ചു.
10ദൈവമേ, നീ പ്രശസ്തനാകുന്നു. ഭൂമിയി
ലെമ്പാടും ജനം നിന്നെ വാഴ്ത്തുന്നു. നീയെ
ത്ര നല്ലവനെന്ന് ഓരോരുത്തരുമറിയുന്നു.
11ദൈവമേ, സീയോൻപർവ്വതം സന്തുഷ്ടമാ
കുന്നു. നിൻെറ ന്യായവിധികളിൽ യെഹൂദയി
ലെ നഗരങ്ങൾ അഹ്ലാദിക്കുന്നു.

---

**കവചങ്ങൾ** അഥവാ "തേരുകൾ."

**ദൈവത്തിൻെറ സത്യപർവ്വതം** "സാഫോൻ കൊടുമുടി" എന്നർത്ഥം. കനാന്യരുടെ കഥകളിൽ സാഫോൻപർവ്വതത്തിലായിരുന്നു ദേവന്മാർ വസിച്ചിരുന്നത്.

12സീയോനു ചുറ്റും നടക്കുക. നഗരത്തിലേ
ക്കുനോക്കുക. ഗോപുരങ്ങളെണ്ണുക.
13ഉയർന്ന മതിലുകൾ കാണുക. സീയോനി
ലെ കൊട്ടാരങ്ങളെ പ്രകീർത്തിക്കുക. അടുത്ത
തലമുറകൾക്കു നിങ്ങൾക്കിതു പറഞ്ഞുകൊടു
ക്കാം.
14ഈ ദൈവം എന്നെന്നേക്കും നമ്മുടെ ദൈ
വം! അവനെന്നേക്കും നമ്മെനയിക്കും!

### സങ്കീർത്തനം 49

*സംവിധായകന്. കോരഹ് കുടുംബത്തിൽ നിന്നൊരു ഗാനം.*

1രാഷ്ട്രങ്ങളേ, ഇതുശ്രദ്ധിക്കൂ. സർവ്വ ഭൂനിവാ
സികളേ, ഇതു ശ്രദ്ധിക്കൂ.
2ദരിദ്രനും ധനികനുമടക്കം എല്ലാവരും ശ്രദ്ധി
ക്കൂ.
3വിവേകപൂർവ്വവും ബുദ്ധിപരവുമായ ചില
കാര്യങ്ങൾ ഞാൻ പറയാം.
4ഞാൻസ്വയം ഈ കഥകൾകേട്ടു. ഇനി, വീ
ണവായിച്ചുകൊണ്ട് ആ സന്ദേശം നിങ്ങൾക്കു
ഞാൻ വെളിപ്പെടുത്തിത്തരാം.
5ദുരിതങ്ങൾ വരുമ്പോൾ ഞാനെന്തിനിത്ര
ഭയക്കണം. ദുഷ്ടന്മാർ ചുറ്റിലും നിരന്ന് എന്നെ
കുടുക്കാൻ ശ്രമിക്കുമ്പോൾ ഞാൻ ഭയക്കേണ്ടകാ
ര്യമില്ല.
6തങ്ങളുടെകരുത്തും സ്വത്തും തങ്ങളെരക്ഷി
ക്കുമെന്നു ചിലർകരുതുന്നു. പക്ഷേ അവർ വി
ഡ്ഢികളാകുന്നു.
7ഒരു മനുഷ്യസുഹൃത്തിനും നിങ്ങളെ രക്ഷി
ക്കാനാകില്ല.ദൈവത്തിനു കോഴ കൊടുക്കാനും
നിങ്ങൾക്കാവില്ല.
8സ്വന്തം ജീവിതം വിലയ്ക്കുവാങ്ങുവാൻ ആ
വശ്യമായ പണം ആർക്കുമുണ്ടാകയില്ല.
9നിത്യജീവിതത്തിനുള്ള അവകാശം വാങ്ങാ
നും സ്വന്തംശരീരം കല്ലറയിൽ ചീയാതെ രക്ഷി
ക്കാനും ആർക്കും പണം തികയത്തില്ല.
10നോക്കൂ, മണ്ടന്മാരെയും മന്ദബുദ്ധികളെയും
പോലെതന്നെയാണ് ജ്ഞാനികളും മരിക്കുക.
സ്വത്ത് മറ്റുള്ളവർക്കായി ഉപേക്ഷിച്ച് അവർ
മരിച്ചു പോകുന്നു.
11കല്ലറ അവർക്ക് എന്നെന്നേക്കും വസതിയാ
കും. അവർക്കെത്ര സ്ഥലം സ്വന്തമായുണ്ടായിരു
ന്നാലും കാര്യമില്ല!
12മനുഷ്യർക്ക് സമ്പത്തുണ്ടാകാം. പക്ഷേ അവ
ർക്കിവിടെ സദാകാലം ജീവിക്കാനാവുകയില്ല.
മൃഗങ്ങളെപ്പോലെതന്നെ അവർ മരിക്കും.
13മനുഷ്യരെ സംബന്ധിച്ചുള്ള യഥാർത്ഥഭോ
ഷത്തം അവരുടെ ഭൗതിക ഇച്ഛകളെ തങ്ങൾ
എന്തുചെയ്യേണ്ടു എന്നു നിശ്ചയിക്കാൻ അനു
വദിക്കുന്നു എന്നതാണ്.
14അവർ വെറും കുഞ്ഞാടുകളെപ്പോലെ. കല്ല
റയായിരിക്കും അവരുടെ തൊഴുത്ത്. മരണമാ
യിരിക്കും അവരുടെ ഇടയൻ. അവരുടെ ശരീ
രങ്ങൾ കല്ലറയ്ക്കുള്ളിൽ ചീഞ്ഞഴുകും.
15പക്ഷേ ദൈവംവിലകൊടുത്ത് എന്റെ ജീ
വിതം വീണ്ടെടുക്കും. എന്നെ അവനോടൊപ്പമെ
ടുക്കുമ്പോൾ കല്ലറയുടെ ശക്തിയിൽനിന്നും അ
വനെന്നെ രക്ഷിക്കും.
16സമ്പത്തുള്ളവരെ അക്കാരണംകൊണ്ടു മാ
ത്രം ഭയപ്പെടേണ്ട. വലിയ മനോഹരഭവനങ്ങളു
ള്ളവരെ അക്കാരണം കൊണ്ടുമാത്രം ഭയപ്പെ
ടേണ്ട.
17മരിക്കുമ്പോളവർ ഒരുവസ്തുവും കൂടെ കൊ
ണ്ടുപോകുന്നില്ല. ആ മനോഹരവസ്തുക്കളി
ലൊന്നുപോലും അവർ കൂടെ കൊണ്ടുപോകു
ന്നില്ല.
18തനിക്കായിത്തന്നെ ചെയ്ത നല്ലകാര്യങ്ങൾ
ക്കായിധനികൻ സ്വയം അഭിനന്ദിച്ചേക്കാം. മറ്റു
ള്ളവരും അക്കാര്യത്തിൽ അവനെ അഭിനന്ദി
ച്ചേക്കാം.
19പക്ഷേ അവൻ മരിച്ച് പൂർവ്വികരോടൊപ്പം
പോകാനുള്ള സമയം വരും. പിന്നെ, അവനൊ
രിക്കലും പകൽ വെട്ടം കാണുകയില്ല.
20മനുഷ്യർക്ക് ധനമുണ്ടാകാം, എന്നിട്ടും
അവർ മനസ്സിലാക്കുന്നില്ല. മൃഗങ്ങളെപ്പോലെ
തന്നെ അവർ മരിക്കും.

### സങ്കീർത്തനം 50

*ആസാഫിന്റെ ഗാനങ്ങളിലൊന്ന്.*

1ദൈവാധിദൈവമായ യഹോവ സംസാരി
ച്ചിരിക്കുന്നു. ഭൂമിയിലെ സകല ജനത്തെയും
ഉദയാസ്തമയങ്ങളോളം അവൻ വിളിക്കുന്നു.
2സീയോനിൽ തിളങ്ങുന്നദൈവം സൗന്ദര്യ
ത്തിൽ പരിപൂർണ്ണൻ!
3നമ്മുടെ ദൈവംവരുന്നു, അവൻ ശാന്തനാ
യിരിക്കുകയുമില്ല. അവനുമുമ്പിൽ അഗ്നിജ്വ
ലിക്കുന്നു. അവനുചുറ്റും ഒരു കൊടുങ്കാറ്റ്.
4തന്റെജനതയുടെ ന്യായവിധി കാണുന്നതി
ന് നമ്മുടെദൈവം ഭൂമിയേയും ആകാശത്തെ
യും വിളിക്കുന്നു.
5ദൈവംപറയുന്നു,"എന്റെ അനുയായികളേ,
എനിക്കുചുറ്റിലും കൂടുക. എന്റെ ആരാധകരേ,
വരിക. നമ്മൾ പരസ്പരം ഒരു കരാറുണ്ടാക്കി."
6ദൈവമാകുന്നു ന്യായാധിപൻ, ആകാശം അ
വന്റെ നന്മയെപ്പറ്റി പറയുന്നു.

7ദൈവം പറയുന്നു,"എന്റെ ജനമേ, എന്നെ
ശ്രവിക്കൂ! യിസ്രായേൽജനമേ, നിങ്ങൾക്കെതി
രെഞാൻ തെളിവുകാട്ടും. ഞാനാകുന്നു ദൈവം,
നിങ്ങളുടെ ദൈവം.
8നിങ്ങളുടെ വഴിപാടുകളെപ്പറ്റിയും യാഗങ്ങ
ളെപ്പറ്റിയും ഞാൻ പരാതിപ്പെടുകയില്ല. നിങ്ങ
ൾ യിസ്രായേലുകാർ എന്നും നിങ്ങളുടെ ഹോമ
യാഗങ്ങൾ എനിക്കു നൽകുന്നു. എന്നും നിങ്ങള
വ എനിക്കുതരുന്നു.
9നിങ്ങളുടെ വീട്ടിലെ കാളകളെ ഞാനെടുക്ക
യില്ല. നിങ്ങളുടെ തൊഴുത്തിലെ ആടുകളെ
ഞാനെടുക്കയില്ല.
10എനിക്ക് ആ മൃഗങ്ങളെ ആവശ്യമില്ല. മുഴു
വൻ കാട്ടുമൃഗങ്ങളും എന്റേതാകുന്നു. ആയിര
ക്കണക്കിനു പർവ്വതങ്ങളിലുള്ള സകലമൃഗ
ങ്ങളും ഇപ്പോഴേ എന്റേതാണ്.
11ഉന്നതപർവ്വതത്തിലെ ഓരോ പക്ഷികളെ
യും ഞാനറിയുന്നു. കുന്നുകളിലെ സർവ്വചരാ
ചരങ്ങളും എന്റേതാകുന്നു.
12എനിക്കു വിശന്നിരുന്നുവെങ്കിൽ, ഞാൻ നി
ങ്ങളോടു ഭക്ഷണം ചോദിക്കുമായിരുന്നില്ല. ലോ
കവും അതിലെ സർവ്വതും ഇപ്പോഴേ എന്റേതാ
കുന്നു.
13ഞാൻ കാളകളുടെ മാംസം ഭക്ഷിക്കുകയും
ആടിന്റെ രക്തം കുടിക്കുകയും ചെയ്യുമോ?"
14മറ്റ് ആരാധകരുമായി പങ്കുവയ്ക്കുന്നതിനും
ദൈവത്തോടൊപ്പമായിരിക്കുന്നതിനും കൃതജ്
ഞതാവഴിപാടുമായി വരിക. നിങ്ങൾ അത്യു
ന്നത ദൈവത്തിനു നേർന്നിട്ടുള്ളത് സമർപ്പി
ക്കുക.
15ദൈവം പറയുന്നു, "ദുരിതങ്ങളുണ്ടാകു
മ്പോൾ എന്നെ വിളിക്കുക! ഞാൻ നിങ്ങളെ

സഹായിക്കാം. അപ്പോൾ നിങ്ങൾക്കെന്നെ ആദ
രിക്കാം."
16ദുഷ്ടന്മാരോടു ദൈവം പറയുന്നു, "എന്റെ
നിയമങ്ങളെപ്പറ്റി നിങ്ങൾ സംസാരിക്കുന്നു. എ
ന്റെ കരാറിനെപ്പറ്റി നിങ്ങൾ സംസാരിക്കുന്നു.
17പിന്നെ ഞാൻ തിരുത്തുമ്പോൾ നിങ്ങളെന്തി
നാണു വെറുക്കുന്നത്? ഞാൻ പറയുന്നതു നി
ങ്ങളെന്തിനാണവഗണിക്കുന്നത്?
18നിങ്ങൾ കള്ളനെ കാണുകയും അവനോടു
ചേരാൻ ഓടുകയും ചെയ്യുന്നു. വ്യഭിചാര
പാപം ചെയ്യുന്നവരുടെ കിടക്കയിലേക്കു
നിങ്ങൾ പോകുന്നു.
19നിങ്ങൾ തിന്മയും നുണയും പറയുന്നു.
20അന്യരെ, അവർ സ്വസഹോദരന്മാരാണെ
ങ്കിൽപ്പോലും നിങ്ങളെപ്പോഴും ദുഷിക്കുന്നു.
21നിങ്ങൾ ഈ തിന്മകൾ ചെയ്തിട്ടും ഞാനൊ
ന്നും പറഞ്ഞില്ല. അതിനാൽ, ഞാൻ നിങ്ങളെ
പ്പോലെയാണെന്നു നിങ്ങൾകരുതി. ഇനി ഞാൻ
ശാന്തനായിരിക്കില്ല! നിങ്ങളുടെ മുഖത്തുനോ
ക്കി ഞാൻ വിമർശിക്കുമെന്ന് ഞാൻ വളരെ
വ്യക്തമായി പറയുന്നു!
22നിങ്ങൾ ദൈവത്തെ മറന്നിരിക്കുന്നു. അതി
നാൽ ഞാൻ നിങ്ങളെ വലിച്ചുകീറുംമുമ്പേ മന
സ്സിലാക്കുന്നതാണു നല്ലത്! അങ്ങനെ സംഭവി
ച്ചാൽ, ആർക്കും നിങ്ങളെ രക്ഷിക്കാനാവില്ല!
23അതിനാൽ, ഒരുവൻ സ്തോത്രയാഗമർപ്പി
ച്ചാൽ അയാളെന്നെ ആദരിക്കുകയായിരിക്കും.
പക്ഷേ ഒരുവൻ നേരായിജീവിച്ചാൽ എന്റെ
രക്ഷയുടെ ശക്തി ഞാനവനു കാട്ടിക്കൊടുക്കും.

## സങ്കീർത്തനം 51

*സംവിധായകന്. ദാവീദിന്റെ ഗാനങ്ങളി
ലൊന്ന്. ബത്ശേബയുമായുള്ള ദാവീദിന്റെ
പാപത്തിനുശേഷം നാഥാൻ പ്രവാചകൻ
ദാവീദിന്റെയടുത്തേക്കുചെന്ന കാലത്തുള്ളത്.*
1ദൈവമേ, എന്നോടു കരുണകാട്ടേണമേ. നി
ന്റെ മഹത്തായ സ്നേഹ ദയമൂലവും നിന്റെ
മഹാകാരുണ്യം കൊണ്ടും എന്റെ പാപങ്ങളെ
ല്ലാം തുടച്ചുകളയേണമേ.
2ദൈവമേ, എന്റെഅപരാധം തുടച്ചു കളയേ
ണമേ. എന്റെപാപങ്ങൾ കഴു കിക്കളയേണമേ.
എന്നെ വീണ്ടും ശുദ്ധനാക്കേണമേ!
3ഞാൻ പാപം ചെയ്തിട്ടുണ്ടെന്നു സ്വയമറി
യുന്നു. ആ പാപങ്ങൾ ഞാനെപ്പോഴും
കാണുന്നു.
4തെറ്റെന്നു നീ വിധിച്ചവ ഞാൻ ചെയ്തു.
ദൈവമേ, നിനക്കെതിരെയാണു ഞാൻ പാപം
ചെയ്തത്. ഞാൻ തെറ്റും നീ ശരിയുമാണെന്നു
ജനമറിയുന്നതിനാണു ഞാൻ ഏറ്റു പറയുന്നത്.
നിന്റെ വിധികൾ ശരിയായവയാണ്.
5ഞാൻ പാപത്തിലാണുപിറന്നത്. എന്റെ
അമ്മ എന്നെ പാപത്തിൽ ഗർഭം ധരിച്ചു.
6ദൈവമേ, ഞാൻ സത്യമായും വിശ്വസ്തനാ
കണമെന്ന് നീ ആശിക്കുന്നു. അതിനാൽ യഥാ
ർത്ഥജ്ഞാനം എന്നിൽ നിറയ്ക്കുക.
7ഈസോപ്പുചെടി ഉപയോഗിച്ച് എന്നെ
ശുദ്ധീകരിക്കേണമേ. മഞ്ഞിനെക്കാൾ വെളുക്കും
വരെ എന്നെ കഴുകേണമേ!
8എന്നെ സന്തോഷിപ്പിച്ചാലും! വീണ്ടും
സന്തോഷിക്കേണ്ടത് എങ്ങനെയെന്നെന്നോടു
പറ ഞ്ഞാലും. നീ തകർത്ത അസ്ഥികൾ വീണ്ടും
സന്തുഷ്ടമാകട്ടെ!
9എന്റെ പാപങ്ങളിലേക്കു നോക്കരുതേ!
അവയെല്ലാം മായ്ച്ചുകളഞ്ഞാലും!
10ദൈവമേ, എന്നിലൊരു ശുദ്ധഹൃദയം
സൃഷ്ടിക്കേണമേ! എന്റെആത്മാവിനെ വീണ്ടും
ശക്തമാക്കേണമേ!
11എന്നെ തള്ളിക്കളയരുതേ! നിന്റെ പരിശു
ദ്ധാത്മാവിനെ എന്നിൽ നിന്നെടുത്തു മാറ്റരുതേ!
12നിന്റെ സഹായം എന്നെ വളരെ സന്തോ
ഷിപ്പിച്ചു! എനിക്ക് ആ ആഹ്ലാദം വീണ്ടും തരേ
ണമേ. എന്റെ ആത്മാവിനെ ശക്തിപ്പെടുത്തുക
യും നിന്നെ അനുസരിക്കാൻ തയ്യാറാക്കുകയും
ചെയ്യേണമേ.
13നിന്റെ ദൃഷ്ടിയിൽ എങ്ങനെ ജീവിക്കണ
മെന്ന് പാപികളെ ഞാൻ പഠിപ്പിക്കാം. അപ്പോഴ
വർ നിന്നിലേക്കു മടങ്ങി വരികയും ചെയ്യും.
14ദൈവമേ, കൊലപാതകത്തിന്റെ അപരാ
ധത്തിൽനിന്നും എന്നെ രക്ഷിക്കേണമേ. എന്റെ
ദൈവമേ, നീയാണ് എന്നെ രക്ഷിക്കുന്നവൻ!
നീ എനിക്കുചെയ്യുന്ന നന്മകളെപ്പറ്റി ഞാൻ
പാടട്ടെ!
15എന്റെയജമാനനേ, ഞാനെന്റെ വായ
തുറന്ന് നിനക്കു സ്തുതികൾ പാടും!
16നീ യഥാർത്ഥത്തിൽ ഹോമയാഗങ്ങൾ
ആഗ്രഹിക്കുന്നില്ല. പിന്നെ, നിനക്കു വേണ്ടാത്ത
ഹോമയാഗങ്ങൾ ഞാനർപ്പിക്കുന്നതെന്തിന്?
17വിനീതാത്മാവാണ് യഹോവയാഗ്രഹിക്കു
ന്നബലി. ദൈവമേ, വിനീതവും സമർപ്പണ മ
നോഭാവമുള്ളതുമായ ഹൃദയത്തോടെ വരുന്ന
വനെ നീയൊരിക്കലും നിഷേധിക്കയില്ല.
18ദൈവമേ, ദയവായി സീയോനോടു നന്മ
കാട്ടിയാലും. യെരൂശലേമിന്റെ മതിലുകൾ
പുനർനിർമ്മിച്ചാലും.
19അപ്പോൾ നല്ല ബലികളും ഹോമയാഗ
ങ്ങളും നിനക്കാസ്വദിക്കാം. അപ്പോൾ ജനം നി
ന്റെ യാഗപീഠത്തിൽ യാഗത്തിനായി കാള
കളെ വീണ്ടും അർപ്പിക്കും.

## സങ്കീർത്തനം 52

*സംവിധായകന്. എദോമ്യനായ ദോവേഗ്
ശൌലിന്റെയടുത്തു ചെന്ന് "ദാവീദ്
അഹീമേലെക്കിന്റെ ഭവനത്തിലുണ്ട്" എന്നു
പറഞ്ഞപ്പോഴത്തെ ദാവീദിന്റെ ഒരു
ധ്യാനഗീതം.*
1മഹാനായ മനുഷ്യാ, നിന്റെ സ്വന്തം പാപ
ങ്ങളെച്ചൊല്ലി പൊങ്ങച്ചം പറയുന്നതെന്തിന്?
നീ തുടർച്ചയായി ദൈവത്തിന് അനിഷ്ടം പ്രവ
ർത്തിക്കുന്നു.
2നീ ബുദ്ധിശൂന്യമായ പദ്ധതികളിടുന്നു. നി
ന്റെനാവ് മൂർച്ചയേറിയ ക്ഷൗരക്കത്തി പോലെ
യാകുന്നു. നീ എപ്പോഴും നുണപറയുകയും
ആൾക്കാരെ വഞ്ചിക്കാൻ ശ്രമിക്കുകയും ചെയ്യു
ന്നു!
3നന്മയെക്കാൾ നീ തിന്മയെ സ്നേഹിക്കുന്നു.
സത്യം പറയുന്നതിനെക്കാൾ നുണപറയാൻ നീ
ഇഷ്ടപ്പെടുന്നു.
4നീയും നിന്റെ നുണപറയുന്ന നാവും ജന
ത്തെ വേദനിപ്പിക്കാനിഷ്ടപ്പെടുന്നു.
5അതിനാൽ ദൈവം നിന്നെ നിത്യമായി നശി
പ്പിക്കും! അവൻനിന്നെ, ഒരു ചെടി വേരോടെ
പിഴുതെടുക്കുമ്പോലെ വീട്ടിൽനിന്നു പറിച്ചെ
ടുക്കും!
6നല്ല മനുഷ്യർ ഇതു കാണുകയും ദൈവത്തെ
ഭയക്കാനും ആദരിക്കാനുംപഠിക്കുകയും ചെയ്യും.
അവർ നിന്നെ പരിഹസിച്ചുകൊണ്ടു പറയും,
7"ദൈവത്തെ ആശ്രയിക്കാത്ത അയാൾക്ക് എ
ന്തൊക്കെസംഭവിച്ചുവെന്നുനോക്കൂ. തന്റെ സ്വ

ത്തും നുണകളും തന്നെ രക്ഷിക്കുമെന്നാണയാൾ
കരുതിയത്.”
8പക്ഷേ ഞാൻ ദൈവത്തിൻെറ ആലയത്തിൽ
വളരുന്ന ഒരു പച്ച ഒലിവുമരം പോലെയാണ്.
ദൈവത്തിൻെറ സത്യസ്നേഹത്തിൽ ഞാനെ
ന്നെന്നും വിശ്വസിക്കും.
9ദൈവമേ, നീ ചെയ്തകാര്യങ്ങളാൽ നിന്നെ
ഞാൻ എന്നേക്കും വാഴ്ത്തും. നിൻെറ ഭക്തന്മാ
രുടെ മുമ്പിൽ ഞാൻ നിൻെറ നാമത്തെക്കുറിച്ചു
സംസാരിക്കും. കാരണം, അത് വളരെ നല്ലതാണ്!

### സങ്കീർത്തനം 53

*സംവിധായകന്. രാഗം മഹലാത്ത്.*
*ദാവീദിൻെറ ഒരു ധ്യാനഗീതം.*

1ദൈവമില്ലെന്ന് ഒരു വിഡ്ഢിയേ കരുതൂ.
അവർ ദുഷിച്ചവരും പകയുള്ളവരും നന്മകൾ
ഒന്നും ചെയ്യാത്തവരുമാണ്.
2സ്വർഗ്ഗത്തിൽ നമ്മെ നോക്കിക്കൊണ്ടിരിക്കു
ന്ന ദൈവമുണ്ട്. ദൈവത്തെ തിരയുന്ന വിവേ
കികളെ തിരയുകയാണവൻ!
3പക്ഷേ ഓരോരുത്തനും ദൈവത്തിൽ നിന്ന്
അകന്നിരിക്കുന്നു. ഓരോരുത്തനും ദുഷ്ടനാണ്.
ഒരുവനും ഒരു നന്മയും ചെയ്യുന്നില്ല. ഇല്ല, ഒരാൾ
പോലും!
4ദൈവം പറയുന്നു, “ആ ദുഷ്ടന്മാർ തീർച്ച
യായും സത്യം അറിയുന്നുണ്ട്! പക്ഷേ അവരെ
ന്നോടു പ്രാർത്ഥിക്കുന്നില്ല. ഭക്ഷണം കഴിക്കാ
നെങ്ങനെയോ അങ്ങനെ എൻെറ ജനത്തെ തക
ർക്കാൻ തയ്യാറായിരിക്കുകയാണ് ദുഷ്ടന്മാർ.”
5എന്നാൽ ആ ദുഷ്ടന്മാർ മുമ്പു പേടിച്ചിട്ടി
ല്ലാത്ത വിധം പേടിപ്പിക്കപ്പെടും! യിസ്രായേലി
ൻെറശത്രുക്കളാണ് ആ ദുഷ്ടന്മാർ. ദൈവം അ
വരെ തിരസ്കരിച്ചിരിക്കുന്നു. അതിനാൽ ദൈ
വത്തിൻെറ ജനം അവരെ തോല്പിക്കും. ദൈവം
അവരുടെ അസ്ഥികൾ ചിതറിക്കുകയും ചെ
യ്യും.
6സീയോൻപർവ്വതത്തിൽനിന്ന് ഒരുവൻ (ദൈ
വം) യിസ്രായേലിനു വിജയം കൊണ്ടുവന്നെ
ങ്കിൽ! ദൈവം തൻെറ ജനത്തെ പ്രവാസത്തിൽ
നിന്നു കൊണ്ടുവരുമ്പോൾ യാക്കോബ് ആഹ്ലാ
ദിക്കും. യിസ്രായേൽ വളരെ സന്തോഷിക്കും.

### സങ്കീർത്തനം 54

*സംവിധായകന്. വാദ്യങ്ങളോടുകൂടി പാടേ*
*ണ്ടത്. സിഫ്യർ ശൌലിനെ സമീപിച്ച്*
*“ദാവീദ് ഞങ്ങളുടെയാളുകൾക്കിടയിൽ*
*ഒളിച്ചിരിക്കുന്നുവെന്ന് ഞങ്ങൾ കരു*
*തുന്നു” എന്നു പറഞ്ഞപ്പോഴുള്ള ദാവീദിൻെറ*
*ഒരു ധ്യാനഗീതം.*

1ദൈവമേ, നിൻെറ ശക്തിയുപയോഗിച്ച് എ
ന്നെ രക്ഷിക്കേണമേ. എന്നെ സ്വതന്ത്രനാക്കു
വാൻ നിൻെറ മഹാശക്തി ഉപയോഗിക്കേ
ണമേ.
2ദൈവമേ, എൻെറപ്രാർത്ഥന കേട്ടാലും. ഞാ
ൻ പറയുന്ന കാര്യങ്ങൾ കേട്ടാലും.
3ദൈവത്തെ ആരാധിക്കുന്നതുപോലുമില്ലാ
ത്ത അപരിചിതർ എനിക്കെതിരായിരിക്കുന്നു.
ശക്തരായ അവർ എന്നെ കൊല്ലാൻ ശ്രമിക്കുക
യാണ്.
4നോക്കൂ, എൻെറദൈവം എന്നെ സഹായി
ക്കും. എൻെറയജമാനൻ എന്നെപിന്തുണയ്ക്കും.
5എനിക്ക് എതിരായിരിക്കുന്നവരെ എൻെറ
ദൈവംശിക്ഷിക്കും. ദൈവം എന്നോടു നീതിപു
ലർത്തും. അവൻ അവരെ നശിപ്പിക്കുകയും ചെ
യ്യും.
6ദൈവമേ, ഞാൻ നിനക്ക് സ്വേച്ഛരാർപ്പണ
ത്തോടെ വഴിപാടുനൽകും. യഹോവേ, നി
ൻെറ നല്ലനാമത്തെ ഞാൻ വാഴ്ത്തും.
7എന്തുകൊണ്ടെന്നാൽ, എല്ലാ ദുരിതങ്ങളിൽ
നിന്നും നീയെന്നെ രക്ഷിച്ചു. എൻെറ ശത്രുക്കൾ
തോല്പിക്കപ്പെടുന്നത് ഞാൻ കണ്ടു.

### സങ്കീർത്തനം 55

*സംവിധായകന്. വാദ്യങ്ങളോടുകൂടി പാടേ*
*ണ്ടത്. ദാവീദിൻെറ ഒരു ധ്യാനഗീതം.*

1ദൈവമേ, എൻെറ പ്രാർത്ഥനകേട്ടാലും. കാ
രുണ്യത്തിനുവേണ്ടിയുള്ള എൻെറ പ്രാർത്ഥന
അവഗണിക്കരുതേ.
2ദൈവമേ, ദയവായി എന്നെശ്രവിച്ച് മറുപ
ടിതന്നാലും. എന്നെ വിഷണ്ണനാക്കുന്നതെന്തെ
ന്ന് ഞാൻ നിന്നോടു പറയാം.
3എൻെറ ശത്രുക്കൾ എന്നോടു ദുഷ്കാര്യ
ങ്ങൾ പറഞ്ഞു. ആ ദുഷ്ടന്മാർ എൻെറനേർക്ക്
ആക്രോശിച്ചു. ശത്രുക്കൾ കോപത്തോടെ
എന്നെ ആക്രമിച്ചു. എന്നെ തകർക്കുവാൻ തക്ക
വണ്ണം അവർ ദുരിതങ്ങൾ എൻെറമേൽ കൊണ്ടു
വന്നു.
4എൻെറ ഹൃദയം എൻെറയുള്ളിൽ വിറയ്ക്കു
കയാണ്. ഞാൻ മരിക്കാൻ ഭയക്കുന്നു.
5ഞാൻ ഭയന്നു വിറയ്ക്കുന്നു. ഞാൻ ഭീഷണ
നായിരിക്കുന്നു.
6ഓ, എനിക്ക് പ്രാവിനെപ്പോലെ ചിറകുകളു
ണ്ടായിരുന്നെങ്കിൽ, ഞാൻ പറന്നുപോയി അക
ലെ ഒരു വിശ്രമസ്ഥലം കണ്ടെത്തിയേനെ.
7അകലെയകലെ മരുഭൂമിയിലേക്കു ഞാൻ
പോയേനെ. സേലാ
8ഞാൻ ഓടി രക്ഷപ്പെട്ടേനെ. ദുരിതങ്ങളുടെ
ഈ കൊടുങ്കാറ്റിൽ നിന്ന് ഞാൻ ഓടിയകന്നേ
നെ.
9-10എൻെറയജമാനനേ, അവരുടെ നുണകൾ
ക്കു വിരാമമിട്ടാലും. ഈ നഗരത്തിലെ കലാപ
വുംപോരാട്ടവും ഞാൻ കാണുന്നു. രാത്രിയും
പകലും എല്ലാ അയൽപക്കങ്ങളിലുമെന്ന
പോലെ നഗരത്തിൽ കുറ്റകൃത്യങ്ങളും വിദ്ധ്വംസ
കപ്രവർത്തനവും നിറഞ്ഞിരിക്കുന്നു.
11തെരുവുകളിൽ നിറയെ കുറ്റകൃത്യങ്ങൾ. ജനം
എവിടെയും നുണയും വഞ്ചനയും നടത്തുന്നു.
12ശത്രു എന്നെ അവഹേളിക്കുകയായിരുന്നെ
ങ്കിൽ ഞാനതു ക്ഷമയോടെ സഹിക്കുമായിരു
ന്നു. ശത്രുക്കളെന്നെ ആക്രമിക്കുകയായിരുന്നെ
ങ്കിൽ എനിക്ക് ഒളിച്ചിരിക്കാമായിരുന്നു.
13പക്ഷേ അതു നീയാണ്, എൻെറ സഹചാ
രി, എൻെറ സഹപ്രവർത്തകൻ, എൻെറ സുഹൃ
ത്ത്. നീയാണെനിക്കു ദുരിതങ്ങളുണ്ടാക്കുന്നത്.
14ആലയത്തിലൂടെ, അതിലെ തിരക്കിലൂടെ
ഒന്നിച്ചു നടന്നപ്പോൾ നമ്മൾ രഹസ്യങ്ങൾ
പങ്കുവച്ചിരുന്നു.
15ശത്രുക്കളെ അവിചാരിതമായിമരണം ഗ്രസി
ച്ചെങ്കിൽ! ഭൂമി പിളർന്ന് അവരെ ജീവനോടെ
വിഴുങ്ങിയെങ്കിൽ! എന്തുകൊണ്ടെന്നാൽ,
അവർ ഒത്തുചേർന്ന് ഭീകരതകൾ ആസൂത്രണം
ചെയ്യുന്നു.
16സഹായത്തിനായി ഞാൻ ദൈവത്തെ വി
ളിക്കും. യഹോവ എനിക്കു മറുപടി നൽകുക
യും ചെയ്യും.
17വൈകുന്നേരത്തും കാലത്തും ഉച്ചയ്ക്കും ഞാ
ൻ ദൈവത്തോടപേക്ഷിക്കും. എൻെറ ആകുല

ങ്ങൾ ഞാനവനോടുപറയും. അവനെന്നെ ശ്ര
വിക്കുകയും ചെയ്യും!
18ഞാനെന്റെ യുദ്ധങ്ങളിൽപോരാടി.പക്ഷേ
ദൈവം എന്നെ എല്ലായ്പ്പോഴും രക്ഷിക്കുകയും
സുരക്ഷിതമായി എന്നെ തിരികെ കൊണ്ടുവരി
കയുംചെയ്തു. ദൈവം എന്നെ ശ്രവിക്കുന്നു.
നിത്യനായ ദൈവം എന്നെ സഹായിക്കും.
19എന്റെ ശത്രുക്കൾ തങ്ങളുടെ ജീവിതരീതി
മാറ്റില്ല. അവർ ദൈവത്തെ ഭയക്കുകയോ ആദരി
ക്കുകയോ ഇല്ല.
20എന്റെ ശത്രുക്കൾ സ്വന്തം മിത്രങ്ങളെ ആ
ക്രമിക്കുന്നു. ചെയ്യാമെന്നേറ്റ കാര്യങ്ങൾ അവർ
ചെയ്യുന്നില്ല.
21എന്റെ ശത്രുക്കൾ മൃദുഭാഷികളാണ്. അവർ
സമാധാനത്തെപ്പറ്റി സംസാരിക്കുന്നു. പക്ഷേ,
അവർ സത്യത്തിൽ യുദ്ധം ആലോചിക്കുകയാ
ണ്. അവരുടെ വാക്കുകൾ തൈലംപോലെ വഴു
വഴുപ്പുള്ളതാകുന്നു. പക്ഷേ, അവ കത്തിപോ
ലെ മുറിക്കുന്നു.
22നിന്റെവ്യാകുലതകൾ യഹോവയ്ക്കു നൽ
കുക, അവൻ നിന്നെ പരിപാലിക്കും. നീതിമാ
ന്മാർതോല്പിക്കപ്പെടാൻ അവൻ ഒരിക്കലും അനു
വദിക്കയില്ല.
23ദൈവമേ, കരാറിലെ നിന്റെഭാഗമായി, ആ
നുണയന്മാരെയും കൊലയാളികളെയും ആയു
സ്സു പാതികടക്കുമ്മുമ്പേ കല്ലറകളിലേക്കയച്ചാ
ലും! കരാറിൻപ്രകാരം എന്റെ ഭാഗമായി
നിന്നിൽ ഞാൻ ആശ്രയിക്കാം.

## സങ്കീർത്തനം 56

*സംവിധായകന്. "ദൂരെ ഓക്കുമരത്തിലെ പ്രാവ്" എന്ന ഈണത്തിൽ. ഫെലിസ്ത്യർ അവനെ ഗത്തിൽവച്ചു പിടിച്ചപ്പോഴുള്ള ദാവീദിന്റെ ഒരു സുന്ദരഗാനം.*

1ദൈവമേ, ജനം എന്നെ ആക്രമിച്ചിരിക്കുന്നു.
അതിനാൽ എന്നോടു ദയ കാട്ടേണമേ. അവരെ
ന്നെ തുടർച്ചയായി ഓടിച്ചുകൊണ്ടിരിക്കുകയും
എന്നോടേറ്റുമുട്ടിക്കൊണ്ടിരിക്കുകയുംചെയ്യുന്നു
2എന്റെ ശത്രുക്കളെന്നെ സ്ഥിരമായി ആക്ര
മിക്കുന്നു. എണ്ണാനാകാത്തത്ര പോരാളികളുണ്ട്.
3ഞാൻ ഭയന്നപ്പോൾ എന്റെ ആശ്രയം ഞാൻ
നിന്നിലർപ്പിച്ചു.
4ഞാൻ ദൈവത്തിൽ ആശ്രയിക്കുന്നു, അതി
നാൽ മറ്റുള്ളവർക്കെന്നോടെന്തു ചെയ്യാനാവു
മെന്നതിനെ ഞാൻ ഭയക്കുന്നില്ല. ദൈവം എ
ന്നോടുചെയ്ത വാഗ്ദാനങ്ങൾക്കായി ഞാൻ
അവനെ സ്തുതിക്കുന്നു.
5എന്റെ ശത്രുക്കൾ എപ്പോഴും എന്റെ വാക്കു
കൾ വളച്ചൊടിക്കുന്നു. അവരെപ്പോഴും എനി
ക്കെതിരെ ഗൂഢാലോചന നടത്തുന്നു.
6അവർ ഒന്നിച്ചുപതുങ്ങിയിരുന്ന് എന്നെ
കൊല്ലാമെന്ന പ്രതീക്ഷയോടെ എന്റെ എല്ലാ
ചലനങ്ങളും നിരീക്ഷിക്കുന്നു.
7ദൈവമേ, അവർ ചെയ്യുന്നതിന്മകൾ മൂലം
അവരെ ഓടിച്ചുകളയുക. വിദേശരാഷ്ട്രങ്ങളു
ടെകോപത്തിന് ഇരയാകാൻ അവരെ ദൂരേക്കയ
യ്ക്കുക.
8ഞാൻ മനപ്രയാസത്തിലായതു നിനക്കറി
യാം. ഞാനെത്രമാത്രം കരഞ്ഞെന്നു നീ അറിയു
ന്നു. തീർച്ചയായും നീയെന്റെ കണ്ണീരിന്റെ
കണക്കു സൂക്ഷിച്ചിരിക്കുന്നു.
9അതിനാൽ, ഞാൻ സഹായത്തിനായി വി
ളിക്കുമ്പോൾ എന്റെ ശത്രുക്കളെ തോല്പിച്ചാ
ലും.നിനക്കതു ചെയ്യാനാകുമെന്ന് എനിക്കറി
യാം. നീ ദൈവമാകുന്നു!
10ദൈവത്തിന്റെ വാഗ്ദാനത്തിനു ഞാൻ
അവനെ വാഴ്ത്തുന്നു. എന്നോടു നടത്തിയ
വാഗ്ദാനത്തിനു ഞാൻ യഹോവയെ വാഴ്ത്തു
ന്നു.
11ദൈവത്തിൽ ആശ്രയിക്കുന്നതിനാൽ, ജന
ങ്ങൾക്ക് എന്നോടെന്തു ചെയ്യാനാകുമെന്നതി
നെ ഞാൻ ഭയക്കുന്നില്ല!
12ദൈവമേ, നിന്നോടു ഞാൻ വിശിഷ്ട
പ്രതിജ്ഞകൾനടത്തി. അവ ഞാൻ നിറവേറ്റും.
നിനക്കു ഞാനെന്റെ കൃതജ്ഞതാവഴിപാട് അർ
പ്പിക്കും.
13എന്തുകൊണ്ടെന്നാൽ, നീയെന്നെ മരണ
ത്തിൽനിന്നും രക്ഷിച്ചു. പരാജയപ്പെടുന്നതിൽ
നിന്ന് നീയെന്നെ രക്ഷിച്ചു. അതിനാൽ, ജീവി
ക്കുന്ന മനുഷ്യർക്കു മാത്രം കാണാനാവുന്ന പ്ര
കാശത്തിൽ ഞാൻ ദൈവത്തെ ആരാധിക്കും.

## സങ്കീർത്തനം 57

*സംവിധായകന്. "നശിപ്പിക്കരുതേ" എന്ന ഈണത്തിൽ. ശൌലിന്റെ പിടിയിൽ നിന്ന്, ഗുഹയിൽനിന്ന് താൻ രക്ഷപ്പെട്ടപ്പോഴത്തെ ദാവീദിന്റെ ഒരു സുന്ദരഗീതം.*

1ദൈവമേ, എന്നോടു കരുണയുണ്ടകേണമേ.
എന്റെ ആത്മാവ് നിന്നെ ആശ്രയിക്കുന്നതി
നാൽ കാരുണ്യവാനായിരുന്നാലും. ദുരിതം കട
ന്നുപോകുന്നതുവരെയും ഞാൻ സംരക്ഷണത്തി
നായി നിന്റെ അടുക്കൽ വന്നിരിക്കുന്നു.
2അത്യുന്നതനായ ദൈവത്തോടു ഞാൻ പ്രാർ
ത്ഥിക്കുന്നു. ദൈവം എന്നെപൂർണ്ണമായും പരി
പാലിക്കുകയും ചെയ്യുന്നു.
3സ്വർഗ്ഗത്തിൽനിന്ന് അവനെന്നെ സഹായി
ക്കുകയും രക്ഷിക്കുകയും ചെയ്യുന്നു. എന്നെ
ഉപദ്രവിക്കുന്നവരെ അവൻ തോല്പിക്കുകയും
ചെയ്യുന്നു. ദൈവം തന്റെ യഥാർത്ഥസ്നേഹം
എന്നോടു കാട്ടുന്നു.
4എന്റെ ജീവൻ അപകടത്തിലാണ്. ശത്രു
ക്കൾ എന്നെ പൊതിഞ്ഞിരിക്കുന്നു. കുന്തങ്ങളെ
യും അമ്പുകളെയും പോലെ മൂർച്ചയുള്ള പല്ലു
കളും വാളുപോലെ മൂർച്ചയുള്ള നാവുമുള്ള,
മനുഷ്യനെ തിന്നുന്ന സിംഹങ്ങളെപ്പോലെയാ
ണവർ.
5ദൈവമേ, സ്വർഗ്ഗങ്ങൾക്കും മുകളിലാണു നീ.
നിന്റെ മഹിമ ഭൂമിയെ പൊതിയുന്നു.
6എന്റെശത്രുക്കൾ എനിക്കായൊരു കെണി
യൊരുക്കി. എന്നെകുടുക്കാൻ ശ്രമിക്കുകയാണ
വർ. പിടിക്കപ്പെടുവാൻ, എന്നെ വീഴ്ത്താൻ
അവർ കുഴികൾകുഴിച്ചു. പക്ഷേ അവർതന്നെ
അതിലേക്കു വീഴും.
7പക്ഷേ ദൈവം എന്നെ ഭദ്രമായി സൂക്ഷിക്കും.
അവനെന്നെ ധൈര്യവാനാക്കും. ഞാനവനു
സ്തോത്രം പാടും.
8എന്റെആത്മാവേ, ഉണരുക! വീണേ, കിന്നര
മേ, ഗാനമാരംഭിക്കുക! നമുക്ക് പ്രഭാതത്തെ ഉണ
ർത്താം.
9എന്റെയഹോവേ, എല്ലാവരുടെയും മുമ്പാ
കെ ഞാൻ നിന്നെ വാഴ്ത്തുന്നു. എല്ലാ രാഷ്ട്ര
ങ്ങൾക്കുമിടയിൽ നിന്നെപ്പറ്റി ഞാൻ സ്തോത്ര
ഗാനങ്ങൾ പാടുന്നു.
10നിന്റെസ്നേഹം ആകാശത്തിലെ ഉന്നതമേ
ഘങ്ങളെക്കാളും ഉയരെ!
11ദൈവം സ്വർഗ്ഗങ്ങളെക്കാളും അധികം സ്തു

തിക്കപ്പെട്ടവൻ. അവന്റെ മഹിമ ഭൂമിയെ പൊ
തിയുന്നു.

### സങ്കീർത്തനം 58

*സംവിധായകന്. “നശിപ്പിക്കരുതേ” എന്ന ഈണത്തിൽ ദാവീദിന്റെ ഒരു സുന്ദരഗാനം.*

1ന്യായാധിപന്മാരേ, നിങ്ങളുടെ വിധികൾ
നീതിപൂർവ്വകങ്ങളല്ല. നീതിയോടെ നിങ്ങൾ ഒ
രിക്കലും വിധിക്കുന്നില്ല. 2നിങ്ങളെപ്പോഴും
തിന്മ ചെയ്യാനാഗ്രഹിക്കുന്നു. നിങ്ങൾ രാജ്യത്തു
ടനീളം കലാപമുണ്ടാക്കുന്നു.
3ജനനം മുതൽക്കുതന്നെ ആ ദുഷ്ടന്മാർ തെറ്റു
ചെയ്യാനാരംഭിച്ചു. ജനനം മുതലേ നുണയന്മാ
രാണവർ.
4സർപ്പവിഷത്തെക്കാൾ അപകടകരമാണ് അ
വരുടെ കോപം.* മൂർഖൻപാമ്പുകളെപ്പോലെ,
അവർ കേൾക്കുന്നില്ല. സത്യം കേൾക്കാനവർ
കൂട്ടാക്കുന്നില്ല.
5മൂർഖൻപാമ്പുകൾക്ക് പാമ്പാട്ടിയുടെ സം
ഗീതമോ പാട്ടോ കേൾക്കാനാവില്ല. ആ ദുഷ്ട
ന്മാർ അവരുടെ ദുഷ്ടപദ്ധതികളുണ്ടാക്കുന്ന
പോലെതന്നെയാണ്.
6യഹോവേ, അവർ സിംഹങ്ങളെപ്പോലെയാ
കുന്നു. യഹോവേ, അതിനാലവരുടെ പല്ലുകൾ
തകർക്കേണമേ.
7ഒഴുകിപ്പോകുന്ന വെള്ളംപോലെ അവർ അ
പ്രത്യക്ഷരാകട്ടെ. വഴിയിലെ കളകൾപോലെ
അവർ ചവിട്ടിയരയ്ക്കപ്പെടട്ടെ.
8ഈ ജനങ്ങൾ, ഇഴഞ്ഞുനീങ്ങുമ്പോൾ ഇല്ലാ
തെയാകുന്ന ഒച്ചിന്റെ പാടുപോലെയാകട്ടെ.
പകൽപ്രകാശം ഒരിക്കലും കാണാത്ത ഒരു ചാ
പിള്ളയെപ്പോലെ ആകട്ടെ ആ ജനങ്ങൾ.
9അടുപ്പിൽ കത്തിക്കുന്ന മുള്ളുപോലെ അവർ
വേഗം നശിപ്പിക്കപ്പെടട്ടെ.
10സ്വന്തം ദുഷ്പ്രവൃത്തികളാൽ ദുഷ്ടന്മാർ ശി
ക്ഷിക്കപ്പെടുമ്പോൾ നീതിമാൻ സന്തോഷിക്കു
ന്നു. ശത്രുക്കളെമുഴുവൻ തോല്പിച്ച ഒരു ഭടനെ
പ്പോലെയായിരിക്കുമയാൾ.
11ഇതു സംഭവിക്കുമ്പോൾ ആളുകൾ പറയും:
“നീതിയുള്ള ജനങ്ങൾക്ക് സത്യത്തിൽ പ്രതി
ഫലംകിട്ടും. ലോകത്തെ ന്യായവിധി ചെയ്യുന്ന
ഒരു ദൈവമുണ്ട്!”

### സങ്കീർത്തനം 59

*സംവിധായകന്. “നശിപ്പിക്കരുതേ” എന്ന ഈണത്തിൽ. ദാവീദിനെ കൊല്ലാൻ ശ്രമിക്കുന്നതിന് അവന്റെ വസതിയിൽ നിരീക്ഷണം നടത്താൻ ശൌൽ ആളെ അയച്ചപ്പോൾമുതലുള്ള ദാവീദിന്റെ ഒരു സുന്ദരഗാനം.*

1ദൈവമേ, എന്നെ എന്റെശത്രുക്കളിൽ നി
ന്നും രക്ഷിച്ചാലും. എന്നോടെതിർക്കുന്നവരെ
തോല്പിക്കാൻ എന്നെ സഹായിച്ചാലും.
2തിന്മകൾ ചെയ്യുന്നവരിൽനിന്നും എന്നെ ര
ക്ഷിച്ചാലും. ആ കൊലയാളികളിൽനിന്നും എ
ന്നെ രക്ഷിച്ചാലും.
3നോക്കൂ, കരുത്തർ എനിക്കായികാത്തിരിക്കു
ന്നു. ഞാനൊരു പാപമോ കുറ്റമോ ചെയ്തിട്ടി
ല്ലെങ്കിലും എന്നെ കൊല്ലാൻ കാത്തിരിക്കുകയാ
ണവർ.
4ഞാനൊരു തെറ്റുംചെയ്തില്ല. പക്ഷേ അവർ
എന്നെ ആക്രമിക്കാൻ തിടുക്കപ്പെടുന്നു. യഹോ
വേ, വന്ന് സ്വയം കാണുക!
5സർവ്വശക്തനായ യഹോവ നീയാകുന്നു, യി
സ്രായേലിന്റെ ദൈവം! എഴുന്നേറ്റ് അവരെ
ശിക്ഷിച്ചാലും! ആ ദുഷ്ടവഞ്ചകരോട് അല്പം
പോലും ദയ കാട്ടരുതേ.
6സായാഹ്നങ്ങളിൽ പട്ടണത്തിലെത്തുകയും
ഓലിയിട്ടുകൊണ്ട് പട്ടണത്തിലെമ്പാടും ഇര
തേടിനടക്കുകയും ചെയ്യുന്ന നായ്ക്കളെപ്പോ
ലെയാണ് ആ ദുഷ്ടന്മാർ.
7അവരുടെ ഭീഷണികളും പുലഭ്യങ്ങളും കേട്ടാ
ലും. അവർ പറയുന്ന അത്തരം ക്രൂരവചനങ്ങൾ
ആരു കേൾക്കുമെന്ന തോന്നൽപോലും അവർ
ക്കില്ല.
8യഹോവേ, അവരെ പരിഹസിക്കേണമേ.
അവരെ അപമാനിതരാക്കേണമേ.
9ഞാൻ നിനക്കുസ്തോത്രങ്ങൾ പാടും. ദൈവ
മേ, ഉന്നതപർവ്വതങ്ങളിലെ എന്റെ അഭയസ്ഥാ
നമാണു നീ.
10ദൈവമെന്നെ സ്നേഹിക്കുന്നു, വിജയിക്കാ
ൻഅവനെന്നെ സഹായിക്കുകയും ചെയ്യും. ശ
ത്രുക്കളെ തോല്പിക്കാൻ അവനെന്നെ സഹായി
ക്കും.
11ദൈവമേ, അവരെ വെറുതെകൊന്നാൽ
പോരാ, അല്ലെങ്കിൽ എന്റെരജനത മറന്നുപോ
യേക്കാം. എന്റെ യജമാനനും സംരക്ഷകനുമാ
യവനേ, അവരെചിതറിക്കുകയും നിന്റെ കരു
ത്താൽ തോല്പിക്കുകയും ചെയ്താലും.
12ആ ദുഷ്ടന്മാർ ശപിക്കുകയും നുണകൾ
പറയുകയും ചെയ്യുന്നു. അവർപറഞ്ഞ കാര്യ
ങ്ങൾ മൂലം അവരെ ശിക്ഷിക്കേണമേ. സ്വന്തം
അഹന്ത അവരെ വീഴ്ത്തട്ടെ.
13നിന്റെ കോപത്താൽ അവരെ പൂർണ്ണമാ
യും നശിപ്പിച്ചാലും! അപ്പോൾ, യിസ്രായേലിൽ
ദൈവം ഭരിക്കുന്നുവെന്ന് ലോകമെമ്പാടുമുള്ള
ജനങ്ങൾ അറിയും!
14ആ ദുഷ്ടന്മാർ, സായാഹ്നങ്ങളിൽ പട്ടണ
ത്തിൽചുറ്റിത്തിരിയുന്ന, ഓലിയിടുന്ന നായ്ക്ക
ളെപ്പോലെ വരുന്നു.
15അവർ ആഹാരം തേടും, പക്ഷേ അവർക്ക്
ഭക്ഷണമോ കിടന്നുറങ്ങാൻ ഇടമോ കിട്ടില്ല.
16പക്ഷേ, എല്ലാ പ്രഭാതത്തിലും നിനക്കു
ഞാൻ സ്തുതിഗീതങ്ങൾ പാടും. നിന്റെ സ്നേ
ഹത്തിൽ ഞാൻ ആനന്ദിക്കും. എന്തുകൊണ്ടെ
ന്നാൽ, ഉന്നതപർവ്വതങ്ങളിലെ എന്റെ അഭയ
സ്ഥാനമാണു നീ. ദുരിതങ്ങളുണ്ടാകുമ്പോൾ
എനിക്കു നിന്റെയടുത്തേക്ക് ഓടിവരികയും
ചെയ്യാം.
17നിനക്കു ഞാനെന്റെ സ്തുതിഗീതങ്ങൾ
പാടും. എന്തെന്നാൽ പർവ്വതോന്നതങ്ങളിൽ നീ
യാണെന്റെ അഭയസ്ഥാനം. എന്നെ സ്നേഹി
ക്കുന്ന ദൈവമാണു നീ.

### സങ്കീർത്തനം 60

*സംവിധായകന്. “കരാറിന്റെ ലില്ലിപ്പൂവ്” എന്ന ഈണത്തിൽ. ദാവീദിന്റെ ഒരു സുന്ദരഗാനം. പഠിപ്പിക്കുന്നതിനുവേണ്ടി എഴുതപ്പെട്ടത്. ഉപ്പുതാഴ്വരയിൽ വച്ച് യോവാബ് തിരിച്ചുവന്ന് 12,000 എദോമ്യരെ തോല്പിച്ചപ്പോഴും അരാം നഹരായിമിനും അരാം സെബാഹിനും എതിരെ ദാവീദ് യുദ്ധം ചെയ്തപ്പോഴും മുതൽ.*

1ദൈവമേ, നീ ഞങ്ങളോടു കോപിച്ചിരിക്കു
ന്നു. നീ ഞങ്ങളെ നിരസിക്കുകയും തകർക്കുക

---

**സർപ്പവിഷത്തെക്കാൾ ... കോപം** എബ്രായഭാഷയിൽ ഇതു വാക്കുകൾ കൊണ്ടുള്ള ഒരു പ്രയോഗമാണ്. ‘കോപം’ എന്ന വാക്കിന് ‘വിഷം,’ ‘പക’ എന്നൊക്കെ ധ്വനിയുണ്ട്.

യുംചെയ്തു. ദയവായി ഞങ്ങളെ വീണ്ടും പൂർ
ണ്ണരാക്കിയാലും.
2നീ ഭൂമിയെ വിറപ്പിക്കുകയും പിളർത്തുക
യും ചെയ്തു. ഞങ്ങളുടെ ലോകംതകർന്നു തരി
പ്പണമാകുകയാണ്. ദയവായി അതിനെ ഉറപ്പി
ച്ചാലും.
3നിന്റെ ജനത്തിന് നീ ഏറെദുരിതങ്ങൾ
നൽകിയിരിക്കുന്നു. ആടിയാടി നടക്കുകയും
നിലത്തുവീഴുകയും ചെയ്യുന്ന കുടിയനെപ്പോ
ലെയാണു ഞങ്ങൾ.
4നിന്റെ ആരാധകർക്ക് നീ മുന്നറിയിപ്പു
നൽകി. ഇനിയവർക്ക് ശത്രുക്കളിൽനിന്നും രക്ഷ
പ്പെടാം.

5നിന്റെ മഹാശക്തിയുപയോഗിച്ച് ഞങ്ങ
ളെ രക്ഷിച്ചാലും! എന്റെ പ്രാർത്ഥനയ്ക്കു മറു
പടി തരികയും നീ സ്നേഹിക്കുന്നവരെ രക്ഷി
ക്കുകയും ചെയ്താലും!
6ദൈവം തന്റെ ആലയത്തിൽ സംസാരിച്ചു:
ഇതെന്നെ വളരെ സന്തോഷിപ്പിക്കുന്നു! ദൈവം
പറഞ്ഞു, എന്റെജനതയുമായി ഞാൻ ഈഭൂമി
പങ്കുവയ്ക്കും. അവർക്കു ഞാൻ ശെഖേമും സു
ക്കോത്തുതാഴ്വരയും നൽകും.
7ഗിലെയാദും മനശ്ശെയും എന്റേതാകും. എ
ഫ്രയീം എന്റെ ശിരോരക്ഷയാകും. യെഹൂദാ
എന്റെ രാജകീയചെങ്കോലാകും.
8മോവാബ് എന്റെ കാൽകഴുകാനുള്ള പാത്ര
മാകും. ഏദോം എന്റെ ചെരിപ്പുചുമക്കുന്ന
അടിമയാകും. ഫെലിസ്ത്യരെ തോല്പിച്ചു വിജ
യാരവം മുഴക്കും!
9-10പക്ഷേ, ദൈവമേ, നീ ഞങ്ങളെ കൈവെടി
ഞ്ഞിരിക്കുന്നു! നീ ഞങ്ങളുടെ സൈന്യത്തോ
ടൊപ്പം പോകയില്ല! അതിനാൽ ആരാണെന്നെ
നഗരത്തിന്റെ ശക്തിദുർഗ്ഗത്തിലേക്കു നയിക്കു
ക?ഏദോമിനെതിരെ യുദ്ധം ചെയ്യാൻ ആരാ
ണെന്നെ നയിക്കുക?
11ഞങ്ങളുടെ ശത്രുക്കളെ തോല്പിക്കാൻ ഞങ്ങ
ളെ സഹായിച്ചാലും! മനുഷ്യർക്ക് ഞങ്ങളെ സ
ഹായിക്കാനാവില്ല!
12ദൈവത്തിനുമാത്രമേ ഞങ്ങളെ ശക്തരാക്കാ
നാകൂ. ദൈവത്തിനുമാത്രമേ ഞങ്ങളുടെ ശത്രുക്ക
ളെ തോല്പിക്കാനാകൂ!

### സങ്കീർത്തനം 61

*സംവിധായകന്. തന്ത്രിവാദ്യങ്ങളോടെ*
*പാടേണ്ടത്. ദാവീദിന്റെ ഗാനങ്ങളി ലൊന്ന്.*

1ദൈവമേ, എന്റെ പ്രാർത്ഥനാഗാനം കേ
ട്ടാലും. എന്റെ പ്രാർത്ഥന കേട്ടാലും.
2ഞാനെവിടെയൊക്കെയായിരുന്നാലും,
ഞാൻ എത്രമാത്രം ദുർബ്ബലനായിരുന്നാലും, ഞാ
ൻ നിന്നെസഹായത്തിനായി വിളിക്കും! അത്യു
ന്നതമായസുരക്ഷിതസ്ഥലത്തേക്ക് എന്നെ കൊ
ണ്ടുപോയാലും.
3നീയാണെന്റെ സുരക്ഷിതസ്ഥാനം! ശത്രുക്ക
ളിൽനിന്ന് എന്നെ സംരക്ഷിക്കുന്ന ശക്തിഗോ
പുരം നീയാകുന്നു.

4നിന്റെ കൂടാരത്തിൽ എന്നെന്നും വസിക്കാ
ൻഞാനാഗ്രഹിക്കുന്നു. നിനക്കു സംരക്ഷിക്കാ
നാകുന്ന ഒരിടത്തെനിക്ക് ഒളിച്ചിരിക്കണം.
5ദൈവമേ, നിന്നോടുള്ള എന്റെ നേർച്ചകൾ
നീ കേട്ടു. പക്ഷെ, നിന്റെ ആരാധകർക്കുള്ള
തെല്ലാം
6യഹോവേ, രാജാവിനു ദീർഘായുസ്സു നൽ
കിയാലും. അവൻ നിത്യമായി ജീവിക്കട്ടെ.
7അവനെന്നും ദൈവത്തോടൊപ്പം വസിക്ക
ട്ടെ. നിന്റെ സത്യസ്നേഹത്താൽ അവനെ
സംരക്ഷിച്ചാലും.
8നിന്റെ നാമം ഞാനെന്നും വാഴ്ത്തും. ഞാൻ
വാഗ്ദാനം ചെയ്ത കാര്യങ്ങൾ നിത്യേന ഞാൻ
നിറവേറ്റും.

### സങ്കീർത്തനം 62

*സംവിധായകന്. യെദൂഥൂന്. ദാവീദിന്റെ*
*ഗാനങ്ങളിലൊന്ന്.*

1എനിക്ക് എന്തുതന്നെ സംഭവിച്ചാലും, ദൈ
വം എന്നെ രക്ഷിക്കുന്നതും കാത്ത് എന്റെഉള്ളം
ക്ഷമയോടെ ഇരിക്കുകയാണ്. എന്റെ രക്ഷ
അവനിൽനിന്നു മാത്രം വരുന്നു.
2എനിക്ക് അനവധി ശത്രുക്കളുണ്ടായേക്കാം,
പക്ഷേ ദൈവമാണെന്റെകോട്ട. ദൈവം എ
ന്നെ രക്ഷിക്കുന്നു. അത്യുന്നതപർവ്വതത്തിലെ
എന്റെ സുരക്ഷിതസ്ഥാനമാണു ദൈവം. മഹാ
സൈന്യത്തിനുപോലും എന്നെ തോല്പിക്കാനാ
വില്ല.
3എത്രകാലം നിങ്ങളെന്നെ ആക്രമിക്കും? ചെ
രിയുന്ന മതിലുപോലെ, വീഴാറായ വേലിപോ
ലെ, ഒക്കെയാണു നിങ്ങൾ.
4എന്റെ പ്രാധാന്യത്തെ കണക്കാക്കാതെ എ
ന്നെ നശിപ്പിക്കാൻ ശ്രമിക്കുകയാണവർ. അതവ
രെ സന്തോഷിപ്പിക്കുന്നു. എന്തിനെന്നോ? എ
ന്നെപ്പറ്റി നുണപറയുന്നതിൽ. പരസ്യമായി എ
ന്നെപ്പറ്റി അവർ നല്ലതു പറയുകയും രഹസ്യ
മായി ശപിക്കുകയും ചെയ്യുന്നു.
5എന്റെ ഉള്ളമേ, ദൈവം എന്നെ രക്ഷിക്കും
വരെ ക്ഷമയോടെ കാത്തിരിക്കുക! ദൈവമാ
ണെന്റെ ഏകപ്രതീക്ഷ.

6ദൈവമാണ് എന്റെ കോട്ട. ദൈവം എന്നെ
രക്ഷിക്കുന്നു. ഉന്നതപർവ്വതത്തിൽ എന്റെ സുര
ക്ഷിതസ്ഥാനമാണവൻ.
7എന്റെ തേജസ്സും വിജയവും ദൈവത്തിൽ
നിന്നുവരുന്നു. അവനാണെന്റെ ശക്തിദുർഗ്ഗം.
ദൈവമാണെന്റെ സുരക്ഷാസ്ഥലം.
8ജനമേ, എപ്പോഴും ദൈവത്തിൽ ആശ്രയിക്കു
ക! നിങ്ങളുടെ പ്രശ്നങ്ങളെല്ലാം ദൈവത്തോടു
പറയുക. ദൈവമാണു നമ്മുടെ അഭയസ്ഥാനം.
9മനുഷ്യർക്ക് വാസ്തവത്തിൽ സഹായിക്കാ
നാവില്ല. രക്ഷയ്ക്കായി നിങ്ങൾക്ക് അവരിൽ
ആശ്രയിക്കാനുമാവില്ല. ദൈവവുമായി തട്ടിച്ചു
നോക്കുമ്പോൾ അവർ വെറുമൊരു നിശ്വാസം
പോലെ നിസ്സാരം!
10ബലംകൊണ്ടെന്തും തട്ടിയെടുക്കാൻ നിനക്ക്
യഥാർത്ഥത്തിൽ നിന്റെ ശക്തിയിൽ ആശ്രയി
ക്കാമെന്ന് കരുതരുത്. മോഷണംകൊണ്ട് എന്തും
നേടാമെന്നുകരുതരുത്. നീ ധനികനായാൽ നി
ന്റെ സമ്പത്ത് നിന്നെ രക്ഷിക്കുമെന്നും കരുത
രുത്.

11നിങ്ങൾക്ക് യഥാർത്ഥത്തിൽ വിശ്വസിക്കാ
വുന്ന ഒന്നുണ്ടെന്ന് ദൈവം പറയുന്നു (ഞാന
തിൽ വിശ്വസിക്കുകയും ചെയ്യുന്നു): “ശക്തി
ദൈവത്തിൽനിന്നും വരുന്നു!”
12എന്റെ യജമാനനേ, നിന്റേത് സത്യസ്
നേഹം.ഒരുവന്റെ പ്രവൃത്തിക്കനുസരിച്ച് നീ സ
മ്മാനമോ ശിക്ഷയോ നൽകുന്നു.

## സങ്കീർത്തനം 63

*ദാവീദിൻെറ ഗാനങ്ങളിലൊന്ന്. അവൻ യെഹൂദാമരുഭൂമിയിലായിരുന്ന കാലത്ത് എഴുതപ്പെട്ടത്.*

1ദൈവമേ, നീയാകുന്നു എൻെറ ദൈവം. നി
ന്നെ ഞാൻ വളരെയധികം തേടുകയും ചെയ്യു
ന്നു. എൻെറമനസ്സും ശരീരവും നിനക്കായി ദാ
ഹിക്കുന്നു. വരണ്ടുണങ്ങിയ ഭൂമി ജലത്തിനായി
ദാഹിക്കുമ്പോലെ.
2നിന്നെ ഞാൻ നിൻെറ ആലയത്തിൽ കണ്ടി
രുന്നു. നിൻെറശക്തിയും മഹിമയും ഞാൻ ക
ണ്ടിരിക്കുന്നു.
3നിൻെറ സ്നേഹം ജീവനെക്കാൾ വിശിഷ്ടം.
എൻെറ അധരങ്ങൾ നിന്നെ വാഴ്ത്തുന്നു.
4അതെ, എൻെറ ജീവിതത്തിൽ ഞാൻ നിന്നെ
വാഴ്ത്തും. നിൻെറ നാമത്തിലുള്ള പ്രാർത്ഥന
യിൽ ഞാൻ എൻെറ കൈകളുയർത്തുന്നു.
5മികച്ചഭക്ഷണം കഴിച്ചതുപോലെ ഞാൻ സം
തൃപ്തനാകും. ആനന്ദിക്കുന്ന ചുണ്ടുകളോടെ എ
ൻെറ വായ നിന്നെ വാഴ്ത്തും.
6കിടക്കയിൽ കിടക്കുമ്പോൾ ഞാൻ നിന്നെ
സ്മരിക്കും. പാതിരാത്രിയിൽ ഞാൻ നിന്നെ
ധ്യാനിക്കും.
7സത്യത്തിൽ നീയെന്നെ സഹായിച്ചു!
നീയെന്നെ സംരക്ഷിച്ചതിൽ ഞാൻ സന്തു
ഷ്ടനു!
8എൻെറ ആത്മാവ് നിന്നോടൊട്ടി നിൽക്കു
ന്നു. നീയെൻെറ കൈപിടിക്കുകയും ചെയ്യുന്നു.
9എന്നെ കൊല്ലാൻ ശ്രമിക്കുകയാണു ചിലർ.
പക്ഷേ അവർ നശിപ്പിക്കപ്പെടും. അവർ തങ്ങളു
ടെ കല്ലറകളിലാകും.
10അവർ വാളുകൾക്കിരയാകും. അവരുടെ
ശവങ്ങൾ കാട്ടുനായ്ക്കൾ തിന്നും.
11എന്നാൽ, രാജാവ് തൻെറ ദൈവത്തിൽ ആ
ഹ്ലാദിക്കും. അവനെ അനുസരിക്കാമെന്നാണയി
ട്ടവർ അവനെ സ്തുതിക്കുകയും ചെയ്യും. എന്തു
കൊണ്ടെന്നാൽ, ആ നുണയന്മാരെ മുഴുവനും
അവൻ തോല്പിച്ചു.

## സങ്കീർത്തനം 64

*സംവിധായകന്. ദാവീദിൻെറ ഗാനങ്ങളിലൊന്ന്.*

1ദൈവമേ, എന്നെശ്രവിച്ചാലും. ശത്രു എന്നെ
ഭീഷണിപ്പെടുത്തി. എൻെറ ജീവനെ അവനിൽ
നിന്നു രക്ഷിച്ചാലും!
2ശത്രുക്കളുടെ രഹസ്യപദ്ധതികളിൽനിന്ന് എ
ന്നെ സംരക്ഷിച്ചാലും. ആ ദുഷ്ടന്മാരിൽനിന്നും
എന്നെ ഒളിപ്പിച്ചാലും.
3അവർ എന്നെപ്പറ്റി വളരെ ദുഷിച്ചു പറ
ഞ്ഞു. അവരുടെ നാവുകൾ മൂർച്ചയേറിയ വാളു
പോലെയും അവരുടെ കയ്പേറിയവാക്കുകൾ
അമ്പുകൾ പോലെയുമാകുന്നു.
4അനന്തരം പെട്ടെന്ന്, ഭയമൊട്ടുമില്ലാതെ * അ
വർ തങ്ങളുടെ ഒളിസങ്കേതങ്ങളിൽനിന്നും ഒരു
എളിയ വിശ്വസ്തനുനേരെ അമ്പുകൾഎയ്തു.
5തെറ്റുചെയ്യാൻ അവർ പരസ്പരം പ്രേരിപ്പി
ക്കുന്നു. കെണികളൊരുക്കുന്നതിനെപ്പറ്റി അവർ
സംസാരിക്കുന്നു. അവർ തമ്മിൽപറയുന്നു, "കെ
ണികൾ ആരും കാണില്ല!"
6അവർ കെണികൾ ഒളിപ്പിച്ചു വച്ചിരിക്കു
ന്നു. അവർഅവരുടെ ഇരയെതേടുകയാണ്. *
(മനുഷ്യർ വളരെ സൂത്രശാലികളാകാം. അവ
ൻെറ ചിന്തകളറിയുക വിഷമമാണ്.)
7പക്ഷേ ദൈവത്തിനും തൻെറ "അമ്പുകൾ"
എയ്യാം! അവരറിയുംമുമ്പുതന്നെ ദുഷ്ടർക്കു മു
റിവേൽക്കുന്നു.
8ദുഷ്ടന്മാർ മറ്റുള്ളവർക്ക് ദോഷം ചെയ്യാനാ
ലോചിക്കുന്നു. എന്നാൽ അവരുടെ പദ്ധതികൾ
തകർക്കാൻ ദൈവത്തിനാകും. ആ ദോഷങ്ങൾ
അവർക്കുതന്നെ സംഭവിക്കാൻ ഇടയാക്കുകയും
ചെയ്യും. അപ്പോൾ അവരെ കാണുന്നവർ അ
ത്ഭുതംകൊണ്ട് അവരുടെ നേർക്കു തലകുലുക്കും.
9ദൈവം ചെയ്തിരിക്കുന്നത് ജനം കാണും.
അവനെപ്പറ്റി അവർ മറ്റുള്ളവരോടു പറയും.
അപ്പോൾ അവർ ദൈവത്തെപ്പറ്റി കൂടുതൽ പഠി
ക്കും. അവനെ ഭയക്കാനും ആദരിക്കാനും അവർ
പഠിക്കും.
10യഹോവയെ ശുശ്രൂഷിക്കുന്നതിൽ നല്ല മനു
ഷ്യൻ സന്തോഷിക്കുന്നു. അവൻ ദൈവത്തിലാ
ശ്രയിക്കുന്നു. അപ്പോൾ വിശ്വസ്തരായ ജനങ്ങ
ൾ സംഭവിച്ചതെന്തെന്നു കാണുകയും യഹോവ
യെ വാഴ്ത്തുകയും ചെയ്യും.

## സങ്കീർത്തനം 65

*സംവിധായകന്. ദാവീദിൻെറ സ്തുതിഗീതങ്ങളിലൊന്ന്.*

1സീയോനിലെ ദൈവമേ, നിന്നെ ഞാൻ
വാഴ്ത്തുന്നു. നിന്നോടു ചെയ്ത നേർച്ചകൾ
ഞാൻ നിവർത്തിക്കും.
2നീ ചെയ്തിരിക്കുന്ന പ്രവൃത്തികളെപ്പറ്റി ഞ
ങ്ങൾ പറയുന്നു. നീ ഞങ്ങളുടെ പ്രാർത്ഥനകൾ
കേൾക്കുന്നു. നിന്നിലേക്കു വരുന്ന ഓരോരുത്തരു
ടെയും പ്രാർത്ഥന നീ കേൾക്കുന്നു.
3ഞങ്ങളുടെ പാപങ്ങൾ ഞങ്ങൾക്കു താങ്ങാ
വുന്നതിലും അധികമാകുമ്പോൾ നീ ആ പാപ
ങ്ങൾ പൊറുക്കുകയും എടുത്തുമാറ്റുകയും ചെ
യ്യുന്നു.
4ദൈവമേ, നിൻെറജനത്തെ നീ തെരഞ്ഞെടു
ക്കുന്നു. നിൻെറ ആലയത്തിൽവന്ന് നിന്നെ ആ
രാധിക്കാൻ നീ ഞങ്ങളെ തെരഞ്ഞെടുത്തു. ഞ
ങ്ങൾ വളരെ സന്തുഷ്ടരുമാണ്! നിൻെറ ആല
യത്തിൽ, വിശുദ്ധസ്ഥലത്ത് ഞങ്ങൾക്ക് എല്ലാ
അത്ഭുതവസ്തുക്കളുമുണ്ട്.
5ദൈവമേ, നീ ഞങ്ങളെ രക്ഷിക്കുന്നു. നല്ലവർ
നിന്നോടുപ്രാർത്ഥിക്കുകയും നീ അവർക്കു മറു
പടി നൽകുകയും ചെയ്യുന്നു. അവർക്കായി
നീ അത്ഭുതകൃത്യങ്ങൾ ചെയ്യുന്നു. ലോകമെങ്ങു
മുള്ള സർവ്വജനവും നിന്നിൽ ആശ്രയിക്കുന്നു.
6ദൈവം തൻെറശക്തിയാൽ പർവ്വതങ്ങൾ സൃ
ഷ്ടിച്ചു. അവൻെറ ശക്തിയെ നാം നമുക്കു
ചുറ്റിലും കാണുന്നു.
7അലയിളകുന്ന സമുദ്രങ്ങളെ ദൈവം ശാന്ത
മാക്കി. ഭൂമിയിൽ മനുഷ്യ "മഹാസമുദ്രങ്ങ
ളെ"യും അവൻ സൃഷ്ടിച്ചു.
8നിൻെറ അത്ഭുതകൃത്യങ്ങളിൽ ഭൂമിയിലെ
ങ്ങുമുള്ള മനുഷ്യർ അത്ഭുതം കൂറുന്നു. സൂര്യോദ
യവും അസ്തമനവും നമ്മെ അത്യധികം ആഹ്ലാ
ദിപ്പിക്കുന്നു!
9നീ ഭൂമിയെ പരിപാലിക്കുന്നു. നീ അതിനെ
നനയ്ക്കുകയും അവിടെ എല്ലാം വളർത്തുകയും
ചെയ്യുന്നു. ദൈവമേ, നീ അരുവികളെ നിറ
യ്ക്കുകയും വിളകൾവളർത്തുകയും ചെയ്യുന്നു.
10ഉഴുതനിലങ്ങളിൽ നീ മഴപെയ്യിക്കുന്നു. ജലം
കൊണ്ടു നീ വയലുകളെ നനയ്ക്കുന്നു. മഴ

**ഭയമൊട്ടുമില്ലാതെ** "മഹത്വമില്ലാതെ" എന്നോ "ആദരവില്ലാതെ" എന്നോ പറയാം.

**അവർ ... തേടുകയാണ്** "ശരിയായ പദ്ധതി ഞങ്ങൾക്കുണ്ട്" എന്നു പറഞ്ഞ് ദുഷിച്ച പദ്ധതികൾ തേടുകയാണവർ.

കൊണ്ടു നീ നിലം മൃദുവാക്കുകയും അതിൽ
നീ തൈകൾ വളർത്തുകയും ചെയ്യുന്നു.
11നല്ലൊരു വിളവുകൊണ്ട് പുതുവത്സരം ആ
രംഭിക്കാൻ നീ ഇടയാക്കുന്നു. രഥങ്ങൾ നീ വിള
വുകൾകൊണ്ടു നിറയ്ക്കുന്നു.
12മരുഭൂമികളും കുന്നുകളും പുല്ലുകൊണ്ടു മൂട
പ്പെട്ടിരിക്കുന്നു.
13പുൽമേടുകൾ ആടുകളെക്കൊണ്ടു നിറയു
ന്നു. താഴ്‌വര ധാന്യം കൊണ്ടു നിറഞ്ഞു. എല്ലാ
വരും ആഹ്ലാദം കൊണ്ട് പാടുകയും ആർപ്പുവി
ളിക്കുകയും ചെയ്യുന്നു.

## സങ്കീർത്തനം 66

*സംവിധായകന്. ഒരു സ്തുതിഗീതം.*

1ഭൂമിയിലുള്ളവയെല്ലാം ആഹ്ലാദം കൊണ്ടു
ദൈവത്തോട് ആർത്തുവിളിക്കുന്നു!
2അവന്റെ മഹത്വമുള്ള നാമത്തെ വാഴ്ത്തുക!
സ്തോത്രങ്ങൾകൊണ്ട് അവനെ ആദരിക്കുക!
3അവന്റെ പ്രവൃത്തികൾ എത്ര അത്ഭുതകര
മെന്ന് അവനോടു പറയുക! ദൈവമേ, നിന്റെ
ശക്തി അതിവിശിഷ്ടം തന്നെ! നിന്റെ ശത്രുക്ക
ൾനിന്നെ നമസ്കരിക്കുന്നു. അവർ നിന്നെ ഭയ
പ്പെടുന്നു!
4മുഴുവൻ ലോകവും നിന്നെ ആരാധിക്കട്ടെ.
ഓരോരുത്തരും നിന്റെ നാമത്തെ വാഴ്ത്തിപ്പാ
ടട്ടെ.

5ദൈവത്തിന്റെ പ്രവൃത്തികൾ കാണുക! അ
ക്കാര്യങ്ങൾ നമ്മെ അത്ഭുതപ്പെടുത്തുന്നു.
6സമുദ്രത്തെ ദൈവം മരുഭൂമിയാക്കി. അവ
ന്റെസന്തുഷ്ടജനം നദി മുറിച്ചു കടന്നു.*
7തന്റെ മഹാശക്തികൊണ്ട് ദൈവം ലോക
ത്തെ ഭരിക്കുന്നു. എമ്പാടുമുള്ള ജനത്തെ ദൈവം
നിരീക്ഷിക്കുന്നു. അവനെതിരെ കലാപം
കൂട്ടാൻ ആർക്കുമാവില്ല.
8ജനമേ, നമ്മുടെ ദൈവത്തെ വാഴ്ത്തുക. അ
വന്റെ സ്തോത്രങ്ങൾ ഉച്ചത്തിൽ പാടുക.
9ദൈവം നമുക്കു ജീവൻതന്നു. അവൻ നമ്മെ
സംരക്ഷിക്കുകയും ചെയ്യുന്നു.
10അഗ്നിയിൽ ശുദ്ധിചെയ്തെടുത്ത വെള്ളി
പോലെ അവൻ നമ്മെ പരീക്ഷിച്ചു.
11ദൈവമേ, ഞങ്ങൾ കെണിയിലകപ്പെടാൻ
നീയനുവദിച്ചു. ഞങ്ങൾക്കുമേൽ നീവലിയ ഭാ
രം കയറ്റിവച്ചു.
12ശത്രുക്കൾ ഞങ്ങൾക്കുമേൽ നടന്നു പോ
കാൻ നീ അനുവദിച്ചു. ഞങ്ങളെ നീതീയിലും
വെള്ളത്തിലും വലിച്ചിഴച്ചു. പക്ഷേ നീ ഞങ്ങ
ളെ സുരക്ഷിതസ്ഥാനത്തു കൊണ്ടുവന്നു.
13-14അതിനാൽ നിന്റെ ആലയത്തിലേക്കു
ഞാൻ ബലികൾ കൊണ്ടുവരും. ഞാൻ ദുരിത
ത്തിൽ പെട്ടപ്പോൾ നിന്റെ സഹായംതേടി.
നിനക്കു ഞാൻ പല നേർച്ചകളും നേർന്നു.
ഇപ്പോൾ ഞാൻ ആ നേർച്ചകൾ പാലിക്കുന്നു.
15നിനക്കു ഞാൻ പാപബലികളർപ്പിക്കുന്നു.
ധൂപങ്ങളോടുകൂടെ ആണാടുകളെയും നിനക്കു
ഞാനർപ്പിക്കും. കാളകളെയും കോലാടുകളെ
യും ഞാനർപ്പിക്കുന്നു.
16ദൈവത്തെ ആരാധിക്കുന്നവരേ, വരിക,
ദൈവം എന്നോടു ചെയ്തകാര്യങ്ങൾ ഞാൻ
പറയാം.
17ഞാൻ അവനോടുപ്രാർത്ഥിച്ചു. അവനെ
ഞാൻ സ്തുതിച്ചു.
18എന്റെ ഹൃദയം ശുദ്ധമായിരുന്നതിനാൽ എ
ന്റെ യജമാനൻ എന്നെ ശ്രവിച്ചു.
19ദൈവം എന്നെ ശ്രദ്ധിച്ചു. ദൈവം എന്റെ
പ്രാർത്ഥന കേട്ടു.
20ദൈവം വാഴ്ത്തപ്പെടട്ടെ! ദൈവം എന്നിൽ
നിന്നകലാതെ എന്റെ പ്രാർത്ഥനകേട്ടു.
ദൈവം തന്റെ സ്നേഹം എന്നോടുകാട്ടി!

## സങ്കീർത്തനം 67

*സംവിധായകന്. വാദ്യങ്ങളോടെ പാടേണ്ടത്.*
*ഒരു സ്തുതിഗീതം.*

1ദൈവമേ, എന്നോടു കരുണകാട്ടുകയും അ
നുഗ്രഹിക്കുകയും ചെയ്താലും. ദയവായി ഞ
ങ്ങളെ സ്വീകരിച്ചാലും.
2ദൈവമേ, ഭൂമിയിലെ സകല മനുഷ്യരും നി
ന്നെപ്പറ്റി പഠിക്കുമെന്ന് ഞാനാശിക്കുന്നു.നീ ജ
നത്തെ എങ്ങനെ രക്ഷിക്കുന്നുവെന്ന് എല്ലാ രാ
ഷ്ട്രങ്ങളും കാണട്ടെ.
3ദൈവമേ, ജനം നിന്നെസ്തുതിക്കട്ടെ. ജനം
മുഴുവൻ നിന്നെസ്തുതിക്കട്ടെ.
4എല്ലാ രാഷ്ട്രങ്ങളും ആനന്ദിച്ചാഹ്ലാദിക്കട്ടെ!
എന്തെന്നാൽ നീ നീതിയോടെ ന്യായവിധി
നടത്തുന്നു. എല്ലാ രാജ്യത്തെയും നീ ഭരിക്കുക
യും ചെയ്യുന്നു.
5ദൈവമേ, ജനം നിന്നെ സ്തുതിക്കട്ടെ! മുഴു
വൻജനതയും നിന്നെ സ്തുതിക്കട്ടെ.
6ദൈവമേ, ഞങ്ങളുടെദൈവമേ, ഞങ്ങളെ അ
നുഗ്രഹിച്ചാലും. ഞങ്ങളുടെഭൂമി ഞങ്ങൾക്കു ന
ല്ല വിളവുനൽകട്ടെ.
7ദൈവം നമ്മെ അനുഗ്രഹിക്കട്ടെ. ഭൂമിയിലെ
സകല ജനവും നിന്നെ ഭയക്കുകയും ആദരിക്കു
കയും ചെയ്യട്ടെ.

## സങ്കീർത്തനം 68

*സംവിധായകന്. ദാവീദിന്റെ*
*സ്തുതിഗീതങ്ങളിലൊന്ന്.*

1ദൈവമേ, എഴുന്നേറ്റ് നിന്റെ ശത്രുക്കളെ
ചിതറിക്കേണമേ. അവന്റെ ശത്രുക്കൾ മുഴുവൻ
അവനിൽനിന്ന് ഓടിപ്പോകട്ടെ.
2പുകകാറ്റിൽ പറന്നുപോകുമ്പോലെനിന്റെ
ശത്രുക്കൾ ചിതറിക്കപ്പെടട്ടെ. അരക്ക് തീയിൽ
ഉരുകിപ്പോകുമ്പോലെ നിന്റെ ശത്രുക്കൾ
നശിപ്പിക്കപ്പെടട്ടെ.
3പക്ഷേ നല്ലവർ ആഹ്ലാദിക്കുന്നു. നല്ലവർക്ക്
ദൈവത്തോടൊപ്പം സന്തോഷ കാലം. നല്ലവർ
സ്വയം ആസ്വദിക്കുകയും സന്തുഷ്ടരാവുകയും
ചെയ്യട്ടെ!
4ദൈവത്തിനു പാടുക. അവന്റെ നാമത്തി
നു സ്തുതിപാടുക. ദൈവത്തിനു വഴിയൊരു
ക്കുക. മരുഭൂമിയിലൂടെ അവൻ തന്റെ രഥമോടി
ക്കുന്നു. അവന്റെ നാമം യാഹ് എന്നാകുന്നു.
അവന്റെ നാമത്തെ വാഴ്ത്തുക!
5അവന്റെ വിശുദ്ധആലയത്തിൽ, ദൈവം അ
നാഥർക്കു പിതാവിനെപ്പോലെ. വിധവകളെ
അവൻ പരിപാലിക്കുന്നു.
6ഏകാകികൾക്ക് അവൻ വസതിനൽകുന്നു.
തന്റെജനതയെ അവൻ തടവറയിൽനിന്നു മോ
ചിപ്പിക്കുന്നു. അവർ വളരെ സന്തുഷ്ടർ. പക്ഷേ
ദൈവത്തിനെതിരായവർ ജനവാസമില്ലാത്ത,
പൊള്ളുന്ന മരുഭൂമിയിൽത്തന്നെ വസിക്കും.
7ദൈവമേ, നിന്റെ ജനതയെ നീ ഈജിപ്തി
ൽനിന്നും മോചിപ്പിച്ചു. നീ മരുഭൂമിയിലൂടെ
മുന്നേറുകയും

---

**നദി മുറിച്ചുകടന്നു** യോശുവയോടൊപ്പം യോർദ്ദാൻ നദിയിലായിരുന്നു ഇത്. യോശു. 3:14-17.

8ഭൂമി വിറകൊള്ളുകയും ചെയ്തു.ദൈവം, യി
സ്രായേലിൻെറ ദൈവം സീനായിമലയിലേക്കു
വന്നപ്പോൾ ആകാശം ഉരുകുകയും ചെയ്തു.
9ക്ഷീണിച്ചിരുന്ന നിലത്തെ വീണ്ടും ശക്തമാ
ക്കാൻ ദൈവമേ, നീ മഴയെ അയച്ചു.
10നിൻെറമൃഗങ്ങൾ ആ ഭൂമിയിലേക്കു തിരിച്ചു
വന്നു. ദൈവമേ, അവിടത്തെ പാവപ്പെട്ടവർക്ക്
നീ അനവധി നന്മകൾ ചെയ്തു.
11ദൈവംകല്പന നൽകുകയും അനേകർ സദ്വ
ർത്തമാനം പ്രസിദ്ധമാക്കാൻ പോവുകയും ചെ
യ്തു.
12“കരുത്തരായ രാജാക്കന്മാരുടെ സേനകൾ
ഓടിപ്പോയി! ഭടന്മാർ യുദ്ധത്തിൽനിന്നും കൊ
ണ്ടുവന്ന വസ്തുക്കൾ വീട്ടമ്മമാർ പങ്കുവയ്ക്കും.
വീട്ടിൽ തങ്ങിയവർ സ്വത്തു പങ്കുവയ്ക്കും.
13വെള്ളിയിൽ പൊതിഞ്ഞ പ്രാവിൻചിറകു
കൾ അവർക്കുകിട്ടും. സ്വർണ്ണംകൊണ്ടു തിള
ങ്ങുന്ന ചിറകുകൾ അവർക്കു കിട്ടും.”
14സൽമോൻപർവ്വതത്തിൽ, ശത്രുരാജാക്കന്മാ
രെ ദൈവംചിതറിച്ചു. പെയ്യുന്ന മഞ്ഞുപോലെ
യായിരുന്നു അവർ.
15അനവധി കൊടുമുടികളുള്ള ഒരു മഹാപർ
വ്വതമാണു ബാശാൻ.
16ബാശാൻപർവ്വതമേ, നീയെന്തിന്താഴെ സീ
യോൻപർവ്വതത്തെ നോക്കുന്നു? ദൈവം ആ
പർവ്വതത്തെ (സീയോൻ) സ്നേഹിക്കുന്നു.
എന്നെന്നേക്കും വസിക്കാൻ യഹോവ തെര
ഞ്ഞെടുത്തത് ആ പർവ്വതമാണ്.
17യഹോവ വിശുദ്ധസീയോൻപർവ്വതത്തി
ലേക്കുവരുന്നു. അവൻെറ പിന്നിൽ തൻെറ ദശ
ലക്ഷക്കണക്കിനു തേരുകൾ.
18തടവുകാരുടെ സംഘങ്ങളെ നയിച്ച് തന്നെ
നിഷേധിച്ചവരുൾപ്പെടെയുള്ളവരിൽനിന്ന് വ
ഴിപാടുസ്വീകരിക്കാൻ അവൻ ഉന്നതപർവ്വത
ത്തിലേക്കുകയറി. യാഹ് എന്ന ദൈവം അവിടെ
വസിക്കുവാൻ കയറിപ്പോയി.
19യഹോവ വാഴ്ത്തപ്പെടട്ടെ! എല്ലാ ദിവസ
വും ഭാരം താങ്ങാൻ അവൻ നമ്മെ സഹായിക്കു
ന്നു. ദൈവം നമ്മെ രക്ഷിക്കുന്നു!
20അവൻ നമ്മുടെ ദൈവമാകുന്നു. നമ്മളെ
രക്ഷിക്കുന്ന ദൈവമാകുന്നു അവൻ. നമ്മുടെ
ദൈവമാകുന്ന യഹോവ നമ്മെ മരണത്തിൽ
നിന്നും രക്ഷിക്കുന്നു.
21തൻെറ ശത്രുക്കളെ താൻ തോല്പിച്ചുവെന്ന്
ദൈവം കാട്ടിത്തരും. തനിക്കെതിരെ പോരാടിയ
വരെ ദൈവം ശിക്ഷിക്കും.
22എൻെറ യജമാനൻ പറഞ്ഞു,“ശത്രുവിനെ
ബാശാനിൽനിന്നും ഞാൻ തിരിച്ചു കൊണ്ടുവ
രും. ശത്രുവിനെ ഞാൻ പടിഞ്ഞാറുനിന്നു കൊ
ണ്ടുവരും.
23അതിനാൽ നിങ്ങൾക്കവരുടെ രക്തത്തിലൂ
ടെ നടക്കാം. നിങ്ങളുടെ നായ്ക്കൾക്ക് അവരുടെ
രക്തം നക്കിക്കുടിക്കാം.”
24നോക്കൂ, ദൈവം വിജയാഘോഷം നയിക്കു
ന്നു! നോക്കൂ, എൻെറ വിശുദ്ധദൈവം, എൻെറ
രാജാവ് വിജയാഘോഷം നയിക്കുന്നു!
25ഗായകർ ഏറ്റവും മുമ്പേ വരുന്നു, പിന്നാ
ലെ സംഗീതജ്ഞരും അവരുടെ ചുറ്റും തമ്പുരുമീ
ട്ടുന്ന പെൺകുട്ടികളും.
26സമ്മേളനസ്ഥലത്ത് ദൈവത്തെസ്തുതിക്കു
ക! യിസ്രായേൽജനമേ, യഹോവയെ സ്തുതി
ക്കുക!
27അതാ ചെറിയബെന്യാമീൻ അവരെ നയി
ക്കുന്നു. അതാ, വിശിഷ്ടമായ യെഹൂദാകുടുംബ
വും. അതാ സെബൂലൂൻെറയും നഫ്താലിയു
ടെയും നേതാക്കൾ.
28ദൈവമേ, നിൻെറശക്തി ഞങ്ങൾക്കു
കാണിച്ചുതന്നാലും! ഞങ്ങൾക്കായി നീ പണ്ടു
പയോഗിച്ചശക്തി ഞങ്ങളെ കാണിച്ചാലും.
29രാജാക്കന്മാർ തങ്ങളുടെ ധനം നിനക്കായി
യെരൂശലേമിൽ നിൻെറ മന്ദിരത്തിലേക്കു കൊ
ണ്ടുവരും.
30നിൻെറ വടിയുപയോഗിച്ച് ആ “മൃഗ
ങ്ങളെ” നിൻെറ ഇച്ഛയ്ക്കുനുസരിച്ച് ആക്കി
ത്തീർത്താലും. ആ രാഷ്ട്രങ്ങളിലെ “കാളകളെ”
യും “പശുക്കളെ”യും നിന്നെ അനുസരിപ്പിച്ചാ
ലും. ആ രാഷ്ട്രങ്ങളെ നീ യുദ്ധത്തിൽ തോല്പി
ച്ചു. ഇനി അവരെ നിനക്കു വെള്ളി കൊണ്ടുവ
രുന്നവരാക്കേണമേ.
31അവരെ ഈജിപ്തിൽനിന്നും ധനം കൊണ്ടു
വരുന്നവരാക്കേണമേ. ദൈവമേ, എത്യോപ്യ
ക്കാരെക്കൊണ്ട് അവരുടെധനം നിനക്കു കൊണ്ടു
വരിപ്പിച്ചാലും.
32ഭൂമിയിലെ രാജാക്കന്മാരേ, ദൈവത്തെ
സ്തുതിക്കുക! നമ്മുടെ യജമാനന് സ്തുതിഗീത
ങ്ങൾ പാടുക!
33ദൈവത്തോടു പാടുക! പുരാതനാകാശങ്ങ
ളിലൂടെ അവൻ തൻെറ രഥമോടിച്ചു പോകു
ന്നു. അവൻെറ ശക്തസ്വരത്തിനു കാതോർ
ക്കുക!
34നിങ്ങളുടെ ഏതു ദേവന്മാരെക്കാളും കരുത്ത
നാണു ദൈവം. യിസ്രായേലിൻെറ ദൈവം ത
ൻെറ ജനത്തെ ശക്തരാക്കുന്നു.
35ദൈവം തൻെറ ആലയത്തിൽ അത്ഭുതമാ
കുന്നു. യിസ്രായേലിൻെറദൈവം തൻെറ ജനത
യ്ക്കു കരുത്തും ശക്തിയും നൽകുന്നു. ദൈവം
വാഴ്ത്തപ്പെടട്ടെ!

## സങ്കീർത്തനം 69

*സംവിധായകന്. “ലില്ലിപ്പൂക്കൾ” എന്ന
ഈണത്തിൽ. ദാവീദിൻെറ ഗാന
ങ്ങളിലൊന്ന്.*

1ദൈവമേ, എൻെറഎല്ലാ ദുരിതങ്ങളിൽ നി
ന്നും എന്നെ രക്ഷിച്ചാലും! വെള്ളം എൻെറ
ആത്മാവോളം ഉയർന്നിരിക്കുന്നു.
2കയറിനിൽക്കാൻ ഒരിടവുമില്ല. ഞാൻ ചെളി
യിലേക്കു മുങ്ങിത്താഴ്ന്നു പോകുന്നു. വെള്ള
ത്തിൻെറ ആഴത്തിലാണു ഞാൻ. തിരകൾ എനി
ക്കുചുറ്റും വന്നലയ്ക്കുന്നു. ഞാൻ ഒഴുകിപ്പോകാ
റായിരിക്കുന്നു.
3നിൻെറ സഹായത്തിനായി വിളിച്ചു ഞാൻ
ക്ഷീണിക്കുന്നു. എൻെറ തൊണ്ട പൊളിയുകയാ
ണ്. എൻെറ നയനങ്ങൾ മുറിയുംവരെ നിൻെറ
സഹായവും കാത്തുകാത്തു ഞാൻ നിന്നു.
4എൻെറ തലയിലെ മുടികളെക്കാൾ ശത്രുക്ക
ളുണ്ടെനിക്ക്. അവർ അകാരണമായി എന്നെ
വെറുക്കുന്നു. എന്നെ നശിപ്പിക്കാൻ അവർ വള
രെ ശ്രമിക്കുന്നു. ശത്രുക്കളെന്നെപ്പറ്റി നുണപറ
യുന്നു. ഞാൻമോഷ്ടാവാണെന്നവർ നുണ പറ
ഞ്ഞു. എന്നിട്ടവർ, ഞാൻ മോഷ്ടിക്കാത്ത സാധ
നങ്ങൾക്ക് എന്നെക്കൊണ്ടു വില കൊടുപ്പിച്ചു.
5ദൈവമേ, ഞാൻ ഒരു തെറ്റും ചെയ്തിട്ടില്ലെ
ന്നുനിനക്കറിയാം. എൻെറ പാപങ്ങൾ എനിക്കു
നിന്നിൽ നിന്ന് ഒളിപ്പിക്കാനാവില്ല.
6എൻെറ യജമാനനേ, സർവശക്തനായ യ
ഹോവേ, നിൻെറഭക്തർ എന്നെച്ചൊല്ലി നാണം
കെടാൻ ഇടയാക്കരുതേ. യിസ്രായേലിൻെറ

ദൈവമേ, നിന്റെആരാധകർ ഞാൻ മൂലം അപ
മാനിതരാകരുതേ.
7എന്റെമുഖം നാണക്കേടുകൊണ്ടു മൂടപ്പെട്ടി
രിക്കുന്നു. നിനക്കുവേണ്ടി ഞാനതു വഹിക്കുന്നു.
8എന്റെ സഹോദരന്മാർ എന്നെ ഒരപരിചി
തനെപ്പോലെ കരുതുന്നു. എന്റെ അമ്മയുടെ
പുത്രന്മാർ എന്നെ ഒരു വിദേശിയെപ്പോലെ
കരുതുന്നു.
9നിന്റെ ആലയത്തോടുള്ള എന്റെ തീഷ്ണ
തമൂലം ഞാൻ നശിപ്പിക്കപ്പെട്ടു. നിന്നെ പരിഹ
സിക്കുന്നവരിൽനിന്നും എനിക്കപമാനമുണ്ടാ
കുന്നു.
10ഞാൻ കരയുകയും ഉപവസിക്കുകയും ചെ
യ്യുന്നതിനാൽ അവരെന്നെ പരിഹസിക്കുന്നു.
11ദുഃഖസൂചകമായി ഞാൻ പരുക്കൻ വസ്ത്ര
മണിയുന്നു, ആളുകൾ എന്നെപ്പറ്റി തമാശകൾ
പറയുകയും ചെയ്യുന്നു.
12അവരെന്നെപ്പറ്റി പൊതുസ്ഥലത്തു പ്രസം
ഗിക്കുന്നു. മദ്യപന്മാർ എന്നെപ്പറ്റി പാട്ടുണ്ടാ
ക്കുന്നു.
13യഹോവേ, ഇതാണെനിക്കു നിന്നോടുള്ള
പ്രാർത്ഥന: നീയെന്നെ സ്വീകരിക്കണം! ദൈ
വമേ, നീയെന്നോടു സ്നേഹത്തോടെ മറുപടി
പറഞ്ഞാലും. എന്നെ രക്ഷിക്കുന്നതിന് നിന്നെ
ആശ്രയിക്കാമെന്ന് ഞാനറിയുന്നു.
14എന്നെ ചെളിയിൽ നിന്നുയർത്തിയാലും.
ഞാൻ ചെളിയിലാണ്ടു പോകാൻ ഇടയാക്കരു
തേ. എന്നെ വെറുക്കുന്നവരിൽനിന്നും എന്നെ
രക്ഷിച്ചാലും. ഈ ആഴമുള്ള വെള്ളത്തിൽ നി
ന്നും എന്നെ രക്ഷിച്ചാലും.
15തിരമാലകൾ എന്നെ ഒഴുക്കിക്കൊണ്ടു പോ
കാതിരിക്കട്ടെ. അഗാധത എന്നെ വിഴുങ്ങാതി
രിക്കട്ടെ. കല്ലറ എന്റെമേൽ വായ് അടയ്ക്കാ
തിരിക്കട്ടെ.
16യഹോവേ, നിന്റെ സ്നേഹം നല്ലത്.
നിന്റെ പൂർണ്ണമായ സ്നേഹത്തോടെ എനി
ക്കുത്തരമരുളിയാലും. നിന്റെ പൂർണ്ണദയയോ
ടെ എന്നിലേക്കു തിരിഞ്ഞ് എന്നെരക്ഷിച്ചാലും!
17നിന്റെ ദാസനിൽനിന്നും തിരിയരുതേ.
ഞാൻ ദുരിതത്തിലാണ്! വേഗം എന്നെ സഹാ
യിച്ചാലും!
18എന്റെ മനസ്സിനെ രക്ഷിക്കാൻ വന്നാലും.
ശത്രുക്കളിൽനിന്ന് എന്നെ രക്ഷിച്ചാലും.
19എന്റെ നാണക്കേടു നിനക്കറിയാം. എന്റെ
ശത്രുക്കളെന്നെ അപമാനിച്ചതു നിനക്കറിയാം.
ഈ തിന്മകൾ അവരെന്നോടു ചെയ്യുന്നതു നീ
കണ്ടതാണ്.
20നാണക്കേടുനിമിത്തം ഞാൻ തകർക്കപ്പെട്ടു!
ഞാൻ നാണക്കേടുകൊണ്ടു മരിക്കാറായി. ഞാ
ൻ സഹതാപത്തിനായി കാത്തു, പക്ഷേ ഒന്നും
കിട്ടിയില്ല. ആശ്വസിപ്പിക്കാനാരെങ്കിലും വ
ന്നെങ്കിലെന്നു ഞാനാശിച്ചു. പക്ഷേ ആരും വ
ന്നില്ല.
21അവരെനിക്കു ഭക്ഷണത്തിനു പകരം വിഷ
മാണുതന്നത്. വീഞ്ഞിനു പകരം അവരെനിക്കു
വിനാഗിരി തന്നു.
22അവരുടെ മേശകൾ ഭക്ഷണംകൊണ്ടു നിറ
ഞ്ഞിരുന്നു. അത്രവലിയ സമാധാനസദ്യയായി
രുന്നു അവരുടേത്. ആ സദ്യകൾ അവരെ തകർ
ത്തിരുന്നെങ്കിൽ എന്നു ഞാനാശിക്കുന്നു.
23അവർ അന്ധരാവുകയും അവരുടെ പുറം
ക്ഷീണിതമാവുകയും ചെയ്തെങ്കിൽ.
24നിന്റെകോപം മുഴുവനും അവരനുഭവി
ക്കട്ടെ.
25അവരുടെ വസതികളെ ശൂന്യമാക്കിയാലും.
അവിടെയാരും വസിക്കാനിടയാക്കരുതേ.
26അവർ ശിക്ഷിക്കപ്പെടട്ടെ. അപ്പോഴവർ
ഓടി പൊയ്ക്കൊള്ളും. അപ്പോഴവർക്കു സംസാ
രിക്കാൻ വേദനകളും മുറിവുകളുമുണ്ടാകും.
27അവരുടെ തിന്മകൾക്ക് അവരെ ശിക്ഷിച്ചാ
ലും. നിന്റെ നന്മയുടെ വലിപ്പം അവർക്കു
കാണിച്ചുകൊടുക്കരുതേ.
28ജീവന്റെ പുസ്തകത്തിൽനിന്നും അവരു
ടെ പേരുകൾ മായ്ച്ചുകളഞ്ഞാലും. പുസ്തക
ത്തിൽ അവരുടെപേരുകൾ നല്ലവരോടൊപ്പം
ചേർക്കരുതേ.
29ഞാൻ വേദനയിലും ദുഃഖത്തിലുമാകുന്നു.
ദൈവമേ, എന്നെ ഉയർത്തിയാലും, എന്നെ ര
ക്ഷിച്ചാലും!
30ദൈവത്തിന്റെനാമം ഞാൻ സ്തുതിയായി
പാടാം. കൃതജ്ഞതാഗാനവുമായി ഞാനവനെ
വാഴ്ത്തും.

31ഇതു ദൈവത്തെ സന്തുഷ്ടനാക്കും! വഴിപാ
ടായി ഒരു കാളയെകൊന്ന് മുഴുവനും ബലിയാ
യി നൽകുന്നതിലും വിശിഷ്ടമായിരിക്കുമിത്.
32എളിയവരായ ജനങ്ങളേ, നിങ്ങൾ ദൈവാ
രാധനയ്ക്കു വന്നു. ഇതെല്ലാമറിയുമ്പോൾ നി
ങ്ങൾ സന്തോഷിക്കും.
33പാവപ്പെട്ട നിസ്സഹായരെ യഹോവശ്രവി
ക്കുന്നു. യഹോവ ഇപ്പോഴും തടവുകാരെ സ്നേ
ഹിക്കുന്നു.
34സ്വർഗ്ഗമേ, ഭൂമിയേ, ദൈവത്തെ വാഴ്ത്തുക!
സമുദ്രമേ, അതിലുള്ള സകലതുമേ, ദൈവത്തെ
വാഴ്ത്തുക!
35യഹോവ സീയോനെ രക്ഷിക്കും. യെഹൂദ
യിലെ നഗരങ്ങൾ യഹോവ പുനർനിർമ്മിക്കും.
സ്ഥലത്തിന്റെ ഉടമസ്ഥർ അവിടെവീണ്ടും വ
സിക്കും!
36തന്റെ ദാസന്മാരുടെ പിൻഗാമികൾക്ക് ആ
സ്ഥലം വീണ്ടും ലഭിക്കും. അവന്റെ നാമത്തെ
സ്നേഹിക്കുന്ന ജനങ്ങൾ അവിടെ വസിക്കും.

## സങ്കീർത്തനം 70

*സംവിധായകന്. ഉദ്ദേശ്യം: ജനങ്ങളെ
ഓർമ്മിപ്പിക്കാൻ സഹായിക്കുന്ന ദാവീദിന്റെ
ഗാനങ്ങളിലൊന്ന്.*

1ദൈവമേ, എന്നെരക്ഷിച്ചാലും! ദൈവമേ,
വേഗമാകട്ടെ, എന്നെ സഹായിച്ചാലും!
2ജനം എന്നെകൊല്ലാൻ ശ്രമിക്കുന്നു. അവരെ
നിരാശരാക്കേണമേ! അവരെ അപമാനിതരാ
ക്കേണമേ! എന്നോടു തിന്മചെയ്യാൻ ആഗ്രഹി
ക്കുന്ന ജനങ്ങൾ നാണിച്ചുപോകട്ടെ.
3എന്നെ പരിഹസിച്ച ജനങ്ങൾക്ക് അർഹിക്കു
ന്നതു കിട്ടുകയും അവർ നാണക്കേടനുഭവിക്കു
കയും ചെയ്യട്ടെ.
4നിന്നെ ആരാധിക്കുന്നവർ വളരെ സന്തോ
ഷിക്കട്ടെ. നിന്റെസഹായം കൊതിക്കുന്ന ജന
ങ്ങൾക്ക് നിന്നെസദാ സ്തുതിക്കാൻ കഴിയട്ടെ.
5ഞാനൊരു പാവം നിസ്സഹായൻ. ദൈവമേ,
വേഗമാകട്ടെ! വന്ന് എന്നെ രക്ഷിച്ചാലും!
ദൈവമേ, നിനക്കു മാത്രമേ എന്നെ രക്ഷിക്കാ
നാകൂ. അധികം വൈകാതിരിക്കേണമേ!

## സങ്കീർത്തനം 71

1യഹോവേ, ഞാൻ നിന്നിൽ ആശ്രയിക്കുന്നു,
അതിനാൽ ഞാനൊരിക്കലും നിരാശിതനാ
കില്ല.

2നിന്റെ നന്മയാൽ നീയെന്നെ രക്ഷിക്കും.
നീയെന്നെ രക്ഷിക്കും. എന്നെ ശ്രവിച്ചാലും.
എന്നെ രക്ഷിച്ചാലും.
3എനിക്കഭയത്തിനായി ഓടിച്ചെല്ലാവുന്ന
ഭവനമായിരിക്കേണമേ. എന്റെ കോട്ടയാകേ
ണമേ, നീയെന്റെ പാറയാകുന്നു. എന്റെ അഭ
യസ്ഥാനം. അതിനാൽ, എന്നെ രക്ഷിക്കാനുള്ള
കല്പന നൽകിയാലും.
4എന്റെ ദൈവമേ, ദുഷ്ടരിൽനിന്ന് എന്നെ
രക്ഷിച്ചാലും. ക്രൂരന്മാരായ ദുഷ്ടന്മാരിൽനിന്ന്
എന്നെ രക്ഷിച്ചാലും.
5എന്റെ യജമാനനേ, നീയാണെന്റെ പ്രതീ
ക്ഷ. ബാല്യം മുതൽ ഞാൻ നിന്നിൽ ആശ്ര
യിച്ചു.
6ഗർഭംമുതൽ ഞാൻ നിന്റെ സംരക്ഷണയി
ലായിരുന്നു. എന്റെഅമ്മയുടെ ഉദരത്തിൽ നി
ന്നുംഎന്നെ എടുത്തവൻ നീയാകുന്നു. ഞാനെ
പ്പോഴും നിന്നെ സ്തുതിക്കും.
7നീയാണെന്റെ കരുത്തിന്റെ ഉറവിടം. അ
തിനാൽ ഞാൻ മറ്റുള്ളവർക്കൊരു മാതൃകയായി
രിക്കുന്നു.
8ഞാനെപ്പോഴും നിന്റെ അത്ഭുതപ്രവൃത്തി
കളെപ്പറ്റി പാടിക്കൊണ്ടിരിക്കുകയാണ്.
9വൃദ്ധനായതിന്റെ പേരിൽമാത്രം എന്നെ വെ
റുതെ എറിഞ്ഞുകളയരുതേ. ശക്തി നഷ്ടപ്പെടു
മ്പോൾ എന്നെ കൈവെടിയരുതേ.
10ശത്രുക്കൾ എനിക്കെതിരെ പദ്ധതികൾ ആ
സൂത്രണം ചെയ്തു. അവർ ഒത്തുകൂടി എന്നെ
കൊല്ലുവാനാലോചിച്ചു.
11ശത്രുക്കൾപറഞ്ഞു, “ചെന്ന് അവനെ പിടി
ക്കുക! ദൈവം അവനെ കൈവെടിഞ്ഞു. അവ
നെ ആരും രക്ഷിക്കുകയുമില്ല.”
12ദൈവമേ, എന്നെ കൈവെടിയരുതേ! വേ
ഗം, വന്ന് എന്നെ രക്ഷിച്ചാലും!
13എന്റെ ശത്രുക്കളെ തോല്പിച്ചാലും! അവരെ
പൂർണ്ണമായും നശിപ്പിക്കേണമേ! എന്നെ പീഡി
പ്പിക്കാൻ ശ്രമിക്കുകയാണവർ. നാണക്കേടും നാ
ശവും ആ ജനതയ്ക്കുണ്ടാകട്ടെ.
14അപ്പോൾ ഞാനെല്ലായ്പ്പോഴും നിന്നിൽ
ആശ്രയിക്കും. നിന്നെ ഞാൻ കൂടുതൽ കൂടുതൽ
സ്തുതിക്കുകയും ചെയ്യും.
15നീയെത്ര നന്മയുള്ളവനെന്നു ഞാൻ ജന
ത്തെ അറിയിക്കും. നീ എന്നെ രക്ഷിച്ചകാലങ്ങ
ളെപ്പറ്റി ഞാൻ പറയും. അങ്ങനെ സംഭവിച്ചത്
എണ്ണമറ്റ തവണകളാണ്.
16എന്റെ യജമാനനായ യഹോവേ, നിന്റെ
വലിപ്പത്തെപ്പറ്റി ഞാൻ പ്രസംഗിക്കും. നിന്റെ
നന്മയെയും നിന്നെയുംപറ്റി മാത്രമേ ഞാൻ
സംസാരിക്കൂ.
17ദൈവമേ, ഞാനൊരു കൊച്ചുകുട്ടിയായിരു
ന്നപ്പോൾ മുതൽ നീയെന്നെ പഠിപ്പിച്ചു. ഇന്നേ
വരെ നിന്റെ അത്ഭുതപ്രവൃത്തികളെപ്പറ്റി
ഞാൻ ജനത്തോടു പറഞ്ഞിട്ടുമുണ്ട്!
18ഇപ്പോൾ എന്റെ മുടിനരച്ചു ഞാൻ വൃദ്ധ
നായിരിക്കുന്നു. പക്ഷേ ദൈവമേ, നീയെന്നെ
കൈവെടിയുകയില്ലെന്ന് എനിക്കറിയാം. ഓ
രോ പുതുതലമുറയെയും നിന്റെ ശക്തിയെ
യും മാഹാത്മ്യത്തെയുംപറ്റി ഞാൻ പഠിപ്പിക്കും.
19ദൈവമേ, അകലെആകാശത്തിനും മുക
ളിൽ നിന്റെ നന്മ എത്തും. ദൈവമേ, നിന്നെ
പ്പോലെ ഒരു ദൈവമില്ല. നീ അത്ഭുതങ്ങൾ
പ്രവർത്തിച്ചു.
20എനിക്കു നീ ദുരിതങ്ങളും ദുർദിനങ്ങളും
കൊണ്ടുവന്നു. പക്ഷേ അവ ഓരോന്നിൽനിന്നും
നീയെന്നെ രക്ഷിക്കുകയും മരിക്കാതെ കാക്കുക
യുംചെയ്തു. ഞാനെത്ര ആഴത്തിലേക്കു മുങ്ങി
യെന്നു കണക്കാക്കാതെ നീയെന്നെ ദുരിതങ്ങ
ളിൽ ശനിന്നും ഉയർത്തി.
21മുമ്പത്തെക്കാളും വലിയകാര്യങ്ങൾ ചെയ്യാ
ൻഎന്നെ സഹായിച്ചാലും. എന്നെതുടർന്നും
ആശ്വസിപ്പിച്ചാലും.
22നിന്നെ സ്തുതിക്കാൻ ഞാൻ വീണ വായി
ക്കുകയും ചെയ്യും. എന്റെദൈവമേ, നീ ആശ്ര
യിക്കത്തക്കവനെന്നു ഞാൻ പാടും. എന്റെ
കിന്നരത്തിൽ ഞാൻ യിസ്രായേലിന്റെ വിശു
ദ്ധനായവന് ഗാനങ്ങൾ പാടും.
23എന്റെപ്രാണനെ നീ രക്ഷിച്ചു. എന്റെ
പ്രാണൻ ആറ്റാദിക്കും. എന്റെ ചുണ്ടുകൾകൊ
ണ്ട് ഞാൻ സ്തുതിഗീതങ്ങൾ പാടും.
24എന്റെ നാവ് എല്ലായ്പ്പോഴും നിന്റെ നന്മ
യെപ്പറ്റി പാട്ടുകൾപാടും. എന്നെ വധിക്കണ
മെന്നുള്ളവർ നാണം കെടുകയും അപമാനിത
രാവുകയും ചെയ്യും.

## സങ്കീർത്തനം 72

*ശലോമോന്.*

1ദൈവമേ, നിന്നെപ്പോലെ നീതിമാനാകാൻ
രാജാവിനെ സഹായിക്കേണമേ. നിന്റെ നന്മ
യെപഠിക്കാൻ രാജാവിന്റെ പുത്രനെ സഹാ
യിക്കേണമേ.
2നിന്റെ ജനതയെ നീതിയോടെ വിധിക്കാൻ
രാജാവിനെ സഹായിച്ചാലും. നിന്റെ പാവ
പ്പെട്ടജനതയ്ക്കുവേണ്ടി ന്യായമായ തീരുമാന
ങ്ങളെടുക്കാൻ അവനെ സഹായിച്ചാലും.
3ഭൂമിയിലുടനീളം സമാധാനവും നീതിയുമു
ണ്ടാകട്ടെ.
4രാജാവ് ദരിദ്രരോടു നീതിമാനായിരിക്കട്ടെ.
നിസ്സഹായരെ അവൻ സഹായിക്കട്ടെ. അവരെ
അടിച്ചമർത്തുന്നവരെ അവൻ ശിക്ഷിക്കട്ടെ.
5സൂര്യൻ തിളങ്ങുവോളവും ചന്ദ്രൻ ആകാശ
ത്തുണ്ടായിരിക്കുവോളവും ജനംരാജാവിനെ ഭയ
ക്കുകയും ആദരിക്കുകയും ചെയ്യട്ടെ. ജനം അവ
നെ എന്നെന്നും ഭയക്കുകയും ആദരിക്കുകയും
ചെയ്യട്ടെ.

6വയലുകളിൽ പെയ്യുന്ന മഴപോലെയും ഭൂമി
യിൽ വീഴുന്ന മഴത്തുള്ളിപോലെയുമായിരി
ക്കാൻ രാജാവിനെ സഹായിച്ചാലും.
7അവൻ രാജാവായിരിക്കുമ്പോൾ നന്മപൂത്തു
ലയട്ടെ.ചന്ദ്രനുള്ളത്രകാലംസമാധാനംപുലരട്ടെ
8സമുദ്രംമുതൽ സമുദ്രംവരെയും യൂഫ്രട്ടീസു
നദിമുതൽ ഭൂമിയിലെ വിദൂരസ്ഥലങ്ങൾ വരെ
യും അവന്റെ രാജ്യം വ്യാപിക്കട്ടെ.
9മരുഭൂമിയിൽ വസിക്കുന്നവരെല്ലാം അവന്റെ
മുമ്പിൽ നമസ്കരിക്കട്ടെ. അവന്റെ ശത്രുക്കളെ
ല്ലാം അവരുടെ മുഖം പൂഴിയിൽ കുനിച്ച് അവ
നുമുമ്പിൽ നമിക്കട്ടെ.
10തർശീശിലെയും വിദൂരദേശങ്ങളിലെയും ജ
നങ്ങൾ അവനു സമ്മാനങ്ങൾ കൊണ്ടുവരട്ടെ.
ശെബയിലെയും സെബയിലെയും രാജാക്ക
ന്മാർ അവനു കപ്പംകൊടുക്കട്ടെ.
11എല്ലാ രാജാക്കന്മാരും നമ്മുടെ രാജാവിനു
മുമ്പിൽ നമസ്കരിക്കട്ടെ. എല്ലാ രാജ്യങ്ങളും
അവനെ സേവിക്കട്ടെ.
12നിസ്സഹായരെ നമ്മുടെരാജാവ് സഹായി
ക്കുന്നു. നമ്മുടെ രാജാവ് പാവങ്ങളെ, നിസ്സഹാ
യരെ രക്ഷിക്കുന്നു.

13പാവപ്പെട്ട നിസ്സഹായർ അവനെ ആശ്രയി
ക്കുന്നു. രാജാവ് അവരുടെ ജീവൻ നിലനിർത്തു
ന്നു.
14തങ്ങളെ പീഡിപ്പിക്കാൻ ശ്രമിക്കുന്നദുഷ്ട
ന്മാരിൽനിന്നും രാജാവ് അവരെ രക്ഷിക്കുന്നു.
അവരുടെ ജീവൻ രാജാവിനു വളരെ പ്രധാനമാ
കുന്നു.
15രാജാവ് നീണാൾവാഴട്ടെ! ശെബയിൽ നി
ന്ന്അവൻ സ്വർണ്ണം സ്വീകരിക്കട്ടെ. എല്ലായ്
പ്പോഴും രാജാവിനായി പ്രാർത്ഥിക്കുക. അവ
നെ എന്നും അനുഗ്രഹിക്കുക.

16വയലുകൾ സമൃദ്ധമായി ധാന്യമുണ്ടാക്കട്ടെ.
കുന്നുകൾ വിളവുകൊണ്ടു മൂടപ്പെടട്ടെ. വയലു
കൾ ലെബാനോനെപ്പോലെ വളക്കൂറുള്ളതാക
ട്ടെ. വയലിൽ പുല്ലുനിറഞ്ഞു മൂടുമ്പോലെ
നഗരങ്ങൾ ജനങ്ങളെക്കൊണ്ട് നിറയട്ടെ.
17രാജാവ് എന്നെന്നും പ്രസിദ്ധനാകട്ടെ. സൂ
ര്യൻ തിളങ്ങുന്നത്രകാലം ജനം അവനെ സ്മരി
ക്കട്ടെ. ജനം അവനാൽ അനുഗ്രഹിക്കപ്പെടട്ടെ.
അവരെല്ലാം അവനെയും അനുഗ്രഹിക്കട്ടെ.
18യഹോവയായ ദൈവത്തെ, യിസ്രായേലി
ന്റെ ദൈവത്തെ വാഴ്ത്തുക! ദൈവത്തിനുമാത്ര
മേ അത്തരം അത്ഭുതകൃത്യങ്ങൾ ചെയ്യാനാവൂ.
19അവന്റെ തേജസ്സാർന്ന നാമം എന്നെന്നും
വാഴ്ത്തുക! അവന്റെ തേജസ്സ് ലോകമെങ്ങും
നിറയട്ടെ! ആമേൻ, ആമേൻ!
20യിശ്ശായിയുടെ പുത്രനായ ദാവീദിന്റെ
പ്രാർത്ഥനകൾ സമാപിക്കുന്നു.

## പുസ്തകം 3

### സങ്കീർത്തനം 73

*ആസാഫിന്റെ സ്തോത്രം.*

1ദൈവം യിസ്രായേലിന് സത്യമായും നല്ല
വനാണ്. ശുദ്ധഹൃദയർക്ക് ദൈവം നല്ലവൻ.
2ഞാൻ ഏതാണ്ടുവഴുതി വീഴുകയും പാപം
ചെയ്തു തുടങ്ങുകയും ചെയ്തു.
3ദുഷ്ടന്മാരായ മനുഷ്യർ വിജയികളാകുന്നതു
ഞാൻകണ്ടു. ആ അഹങ്കാരികളോടു ഞാൻ അ
സൂയാലുവായി.
4അവർ ആരോഗ്യവാന്മാരാണ്. നിലനില്പി
നായി അവർക്കു കഷ്ടപ്പെടേണ്ടതില്ല.*
5ആ അഹങ്കാരികൾ നമ്മെപ്പോലെ യാതന
അനുഭവിക്കുന്നുമില്ല. അവർക്കു മറ്റുള്ളവരെ
പ്പോലെ ദുരിതങ്ങളുമില്ല.
6അതിനാലവർ വളരെ അഹങ്കാരികളും
വെറുപ്പുണ്ടാക്കുന്നവരുമാകുന്നു. അവർ ധരിക്കു
ന്ന ആഭരണങ്ങളും പകിട്ടേറിയ വസ്ത്രങ്ങളും
പോലെ വ്യക്തമാണത്.
7കാണുന്നതെന്തെങ്കിലുംഅവർക്കിഷ്ടപ്പെട്ടാൽ
അവരതു കൈവശപ്പെടുത്തും. അവർ തോന്നി
യതുപോലെ പ്രവർത്തിക്കും.
8അവർ അന്യരെപ്പറ്റി ക്രൂരവും ദുഷ്ടവുമായ
കാര്യങ്ങൾപറയുന്നു. അവർ അഹങ്കാരികളും
കഠിനഹൃദയരുമാണ്. മറ്റുള്ളവരെ അവരെപ്പോ
ഴും ഭീഷണിപ്പെടുത്തുന്നു.
9തങ്ങൾ ദേവന്മാരാണെന്നാണ് ആ അഹങ്കാ
രികൾകരുതുന്നത്! തങ്ങളാണു ഭൂമിയുടെ ഭരണാ
ധിപന്മാരെന്ന് അവർ കരുതുന്നു.
10അതിനാൽ, ദൈവത്തിന്റെ ഭക്തന്മാർ അവ
രിലേക്കടുക്കുകയും അവർ പറയുന്നതു പ്രവർ
ത്തിക്കുകയും ചെയ്യുന്നു.
11ആ ദുഷ്ടന്മാർ പറയുന്നു, “നമ്മളെന്താണു
ചെയ്യുന്നതെന്ന് ദൈവം അറിയുന്നില്ല. അത്യു
ന്നതനായ ദൈവം അറിയുന്നില്ല!”
12ആ അഹങ്കാരികൾ ദുഷ്ടന്മാരാകുന്നു. പ
ക്ഷേ അവർധനികരും കൂടുതൽ ധനികരാകുന്ന
വരുമാണ്.
13അതിനാൽ പിന്നെ ഞാനെന്തിനെന്റെ
ഹൃദയം ശുദ്ധമാക്കണം? ഞാനെന്തിനെന്റെ
കൈക ൾ വൃത്തിയാക്കണം?
14ദൈവമേ, പകൽമുഴുവൻ ഞാൻ യാതനയ
നുഭവിക്കുന്നു. എന്നും പ്രഭാതത്തിൽ നീയെന്നെ
ശിക്ഷിക്കുകയും ചെയ്യുന്നു.
15ദൈവമേ, ഇക്കാര്യങ്ങളെപ്പറ്റി മറ്റുള്ളവരോ
ടുപറയാൻ ഞാനാഗ്രഹിക്കുന്നു. പക്ഷേ
നിന്റെ ജനതയെ ഞാൻ വഞ്ചിക്കുകയാകും
അതെന്ന് ഞാനറിയുന്നു.
16ഇക്കാര്യങ്ങൾ മനസ്സിലാക്കാൻ ഞാൻ
വളരെ ശ്രമിച്ചു. എങ്കിലും നിന്റെ ആലയത്തി
ലേക്കു പോകുംവരെ
17അതൊക്കെ എനിക്കു ദുർഗ്രഹമായിരുന്നു.
അക്കാര്യങ്ങൾ മനസ്സിലാക്കാൻ എനിക്ക് വളരെ
പ്രയാസമായിരുന്നു. ഞാൻ ദൈവത്തിന്റെ ആ
ലയത്തിലേക്കുപോവുകയും അപ്പോഴെനിക്കെ
ല്ലാം മനസ്സിലാവുകയും ചെയ്തു.
18ദൈവമേ, അവരെ നീ സത്യത്തിൽ അപക
ടാവസ്ഥയിൽ ആക്കിയിരിക്കുന്നു. അവർക്ക് വീ
ണുനശിക്കാൻ എളുപ്പമാണ്.
19നിർഭാഗ്യം പെട്ടെന്നുവരാം. അപ്പോൾ ആ
അഹങ്കാരികൾ നശിപ്പിക്കപ്പെടു കയും ചെയ്യും.
മഹാപാതകങ്ങൾക്കിരയായി അവർ കൊല്ല
പ്പെടും.

20യഹോവേ, ഉണർന്നെണീക്കുമ്പോൾ മറന്നു
പോകുന്ന സ്വപ്നംപോലെയാവും അവർ. ഞ
ങ്ങളുടെ സ്വപ്നങ്ങളിലെ ജീവികളെപ്പോലെ
നീ അവരെ അപ്രത്യക്ഷരാക്കും.
21-22ഞാനൊരു വിവരംകെട്ടവനും അജ്ഞ
നുമാണ്. ധനികരായ ദുഷ്ടന്മാരെപ്പറ്റി ഞാൻ
ചി ന്തിച്ചു. എന്റെ മനസ്സുകലങ്ങുകയും ചെ
യ്തു. ദൈവമേ, ഞാൻ മനസ്സുകലങ്ങിയവനും
നിന്നോടു കോപിച്ചവനുമായി! വിവരം കെട്ട
അജ്ഞനായ മൃഗത്തെപ്പോലെ ഞാൻ പെരു
മാറി.
23ആവശ്യമുള്ളതെല്ലാം എനിക്കുണ്ട്! ഞാനെ
പ്പോഴും നിന്നോടൊപ്പമാണ്, ദൈവമേ, നീയെ
ന്റെ കൈപിടിച്ചു.
24ദൈവമേ, നീയെന്നെ നയിക്കുകയും നല്ല
ഉപദേശം തരികയുംചെയ്യുന്നു. പിന്നീട് നീയെ
ന്നെ മഹത്വത്തിലേക്കുനയിക്കും.
25ദൈവമേ, സ്വർഗ്ഗത്തിൽ എനിക്കു നീയുണ്ട്.
നിന്നോടൊപ്പമായിരിക്കുമ്പോൾ ഭൂമിയിലെ
എന്താണ് എനിക്കുവേണ്ടത്?
26എന്റെമനസ്സും ശരീരവും നശിപ്പിക്കപ്പെട്ടേ
ക്കാം, പക്ഷേ ഞാൻ സ്നേഹിക്കുന്ന പാറ എനി
ക്കുണ്ട്. ദൈവം എന്നെന്നേക്കും എന്റെ അംശ
മാകുന്നു!
27ദൈവമേ, നിന്നെ വിട്ടുപോകുന്നവർ നശി
ക്കും. നിന്നോടു വിശ്വസ്തരല്ലാത്തവരെ നീ
നശിപ്പിക്കും.
28എന്റെകാര്യമാകട്ടെ, ഞാൻ ദൈവത്തിങ്ക
ലേക്കുവന്നിരിക്കുന്നു! എനിക്ക് അതാണുനല്ല

---

**നിലനില്പിനായി ... കഷ്ടപ്പെടേണ്ടതില്ല** “അവർക്കു തങ്ങളുടെ മരണത്തോടു യാതൊരു കടപ്പാടുമില്ല” എന്നർത്ഥം.

തും. എൻെറ യജമാനനായ യഹോവയെ
ഞാനെൻെറ അഭയസ്ഥാനമാക്കിയിരിക്കുന്നു.
ദൈവമേ, നിൻെറ പ്രവൃത്തികളെക്കുറിച്ചെല്ലാം
പറയാനാ ണു ഞാൻ വന്നിരിക്കുന്നത്.

## സങ്കീർത്തനം 74

*ആസാഫിൻെറ ഒരു ധ്യാനഗീതം.*

1ദൈവമേ, നീ ഞങ്ങളെ എന്നെന്നേക്കുമായി
തള്ളിക്കളഞ്ഞോ?
2നീ വളരെപ്പണ്ടു കൊണ്ടുവന്ന ജനത്തെ ഓ
ർമ്മിച്ചാലും. നീ ഞങ്ങളെ രക്ഷിച്ചു. ഞങ്ങൾ
നിൻേറതാകുന്നു. നീ വസിച്ചിരുന്ന സീയോൻ
പർവ്വതത്തെ ഓർത്താലും.
3ദൈവമേ, ഈ പുരാതനാവശിഷ്ടങ്ങളിലൂ
ടെ വന്നുനടന്നാലും. ശത്രു നശിപ്പിച്ച വിശുദ്ധ
സ്ഥലത്തേക്കു മടങ്ങി വരേണമേ
4ശത്രു ആലയത്തിൽ യുദ്ധഗർജ്ജനം നടത്തി.
തങ്ങൾ യുദ്ധം ജയിച്ചതിൻെറ സൂചനയായി
ആലയത്തിലവർ കൊടിനാട്ടി.
5മൺവെട്ടികൊണ്ട് കള പറിച്ചുകളയുന്നവ
രെപ്പോലെയായിരുന്നു ഭടന്മാർ.
6ദൈവമേ, കോടാലികൾ, കൈമഴു, എന്നിവ
യൊക്കെ ഉപയോഗിച്ച് നിൻെറ ആലയം അവർ
തകർത്തു. നിൻെറആലയത്തിലെ മുഴുവൻ ദാരു
ശില്പങ്ങളെയും അവർ തകർത്തു.
7നിൻെറ വിശുദ്ധആലയം ആ ഭടന്മാർ കത്തി
ച്ചു. നിൻെറനാമത്തെ ആദരിക്കുന്നതിന് സ്ഥാ
പിക്കപ്പെട്ടതായിരുന്നു ആ ആലയം. പക്ഷേ
അവരതു വലിച്ചു നിലത്തിട്ടു.
8ഞങ്ങളെ പൂർണ്ണമായും നശിപ്പിക്കാൻ ശത്രു
നിശ്ചയിച്ചു. രാജ്യത്തെ എല്ലാ വിശുദ്ധസ്ഥല
വും അവർ അഗ്നിക്കിരയാക്കി.
9ഞങ്ങൾക്ക് ഞങ്ങളുടെ അടയാളങ്ങളൊന്നും
കാണാനാകുന്നില്ല. പ്രവാചകരാരും അവശേ
ഷിക്കുന്നില്ല. എന്തുചെയ്യണമെന്ന് ഒരുവനും അ
റിവില്ല.
10ദൈവമേ, എത്രകാലത്തോളം ശത്രു ഞങ്ങ
ളെ പരിഹസിക്കും? നിൻെറനാമത്തെ എന്നെ
ന്നേക്കും അപമാനിക്കുവാൻ നീയവരെ അനുവ
ദിക്കുമോ?
11ദൈവമേ, നീയെന്തിനാണ് ഞങ്ങളെ ഇത്ര
കഠിനമായി ശിക്ഷിക്കുന്നത്? നിൻെറ മഹാശ
ക്തിയുപയോഗിച്ച് നീ ഞങ്ങളെ പൂർണ്ണമായും
നശിപ്പിച്ചു!
12ദൈവമേ, ദീർഘകാലം നീ ഞങ്ങളുടെ രാ
ജാവായിരുന്നു. ഈ രാജ്യത്ത് അനവധി യുദ്ധ
ങ്ങളിൽ നീ ഞങ്ങളെ ജയിപ്പിച്ചു.
13ദൈവമേ, നീ നിൻെറമഹാശക്തിയുപയോ
ഗിച്ച് ചെങ്കടലിനെ വിഭജിച്ചു.
14സമുദ്രത്തിലെ മഹാവ്യാളിയെ നീ തോല്പി
ച്ചു! ലിവ്യാഥാൻെറ തലകൾ നീ തകർക്കുകയും
അവൻെറ ശരീരം മൃഗങ്ങൾക്കെറിഞ്ഞു കൊടു
ക്കുകയും ചെയ്തു.
15ഉറവകളും അരുവികളും നീ ഒഴുക്കുകയും
നദികളെ വറ്റിക്കുകയും ചെയ്തു.
16ദൈവമേ, പകലിനെ നീ നിയന്ത്രിക്കുന്നു,
രാത്രിയെയും നീ നിയന്ത്രിക്കുന്നു. ചന്ദ്രനെയും
സൂര്യനെയും നീ സൃഷ്ടിച്ചു.
17ഭൂമിയിലെല്ലാറ്റിനും നീ അതിരുകൾ വച്ചു.
വേനലും ഹേമന്തവും നീ സൃഷ്ടിച്ചു.
18ദൈവമേ, ഇക്കാര്യങ്ങൾ ഓർമ്മിച്ചാലും. ശ
ത്രുനിന്നെ അപമാനിച്ചത് ഓർമ്മിച്ചാലും! വി
ഡ്ഢികൾ നിൻെറ നാമത്തെവെറുക്കുന്നു!
19നിൻെറ മാടപ്രാവിനെ കാട്ടുമൃഗങ്ങൾ പിടി
ക്കാനനുവദിക്കരുതേ! നിൻെറ പാവം ജനതയെ
എന്നെന്നേക്കും മറക്കരുതേ.
20നമ്മുടെ കരാറിനെപ്പറ്റി ഓർത്താലും! ഈ
ദേശത്തെ ഓരോ ഇരുണ്ടയിടങ്ങളിലും അക്രമം
നിറഞ്ഞിരിക്കുന്നു.
21ദൈവമേ, നിൻെറജനത അപമാനിക്കപ്പെ
ട്ടു. അവരിനിയും പീഡിപ്പിക്കപ്പെടാനനുവദി
ക്കരുതേ. നിൻെറപാവം നിസ്സഹായജനത നി
ന്നെ സ്തുതിക്കുന്നു.
22ദൈവമേ, എഴുന്നേറ്റു പോരാടിയാലും! ആ
വിഡ്ഢികൾ നിന്നെ വെല്ലുവിളിച്ചത് ഓർമ്മി
ച്ചാലും.
23നിൻെറ ശത്രുക്കളുടെ ആക്രോശങ്ങൾ മറ
ക്കാതിരിക്കേണമേ. അവർ വീണ്ടുംവീണ്ടും നി
ന്നെ അധിക്ഷേപിച്ചിരിക്കുന്നു.

## സങ്കീർത്തനം 75

*സംവിധായകന്. “നശിപ്പിക്കരുതേ” എന്ന ഈണത്തിൽ ആസാഫിൻെറ സ്തോത്രഗാനങ്ങളിലൊന്ന്.*

1ദൈവമേ, ഞങ്ങൾ നിന്നെവാഴ്ത്തുന്നു! ഞ
ങ്ങൾ നിന്നെവാഴ്ത്തുന്നു. നീ അടുത്തുണ്ട്, ജനം
നിൻെറ അത്ഭുതപ്രവൃത്തികളെപ്പറ്റി പറയുക
യും ചെയ്യുന്നു.
2ദൈവംപറയുന്നു, “ന്യായവിധിക്കുള്ള സമ
യം ഞാൻ നിശ്ചയിക്കും. നീതിപൂർവ്വകമായി
ഞാൻ വിധിക്കും.
3ഭൂമിയുംഅതിലുള്ള സകലതും കുലുങ്ങി
താഴെ വീഴാറായേക്കാം. എന്നാൽ ഞാൻ അതി
നെ നേരെ നിർത്തും.”
4-5“ചിലർ വലിയ അഹങ്കാരികളാണ്. തങ്ങൾ
കരുത്തരും പ്രമാണിമാരുമാണെന്ന് അവർ കരു
തുന്നു. പക്ഷെ അവരോടു ഞാൻ പറയുന്നു,
‘വീമ്പുപറയരുത്!’ ‘ഇത്ര അഹങ്കരിക്കരുത്!’”

6ഒരുവനെ പ്രമാണിയാക്കാൻ കഴിയുന്ന ഒരു
ശക്തിയും ഭൂമിയിലില്ല.
7ദൈവമാകുന്നു ന്യായാധിപൻ. ആരാണു പ്ര
മാണിയെന്ന് അവൻ നിശ്ചയിക്കും. ദൈവം
ഒരുവനെ ഉയർത്തി പ്രമാണിയാക്കുന്നു. മറ്റൊരു
വനെ താഴ്ത്തി അപ്രമാണിയുമാക്കുന്നു.
8ദൈവം ദുഷ്ടരെശിക്ഷിക്കാൻ ഒരുങ്ങിയിരി
ക്കുന്നു. യഹോവയുടെകൈവശം ഒരു കോപ്പയു
ണ്ട്. വിഷംകലർത്തിയ വീഞ്ഞാണതിൽ നിറ
യെ. അവൻ ആവീഞ്ഞ് (ശിക്ഷ) ഒഴിച്ചു കൊടു
ക്കുകയും ദുഷ്ടന്മാർ അവസാനതുള്ളിവരെ അ
തു കുടിക്കുകയും ചെയ്യും.
9ഇക്കാര്യങ്ങളെപ്പറ്റി ഞാനെപ്പോഴും
ജനത്തോടു പ്രസംഗിക്കും. യിസ്രായേലിൻെറ
ദൈവത്തിനു ഞാൻ സ്തുതിപാടും.
10ദുഷ്ടന്മാരുടെ ശക്തിയെടുത്തു ഞാൻ നീതി
മാന്മാർക്കു നൽകും.

## സങ്കീർത്തനം 76

*സംവിധായകന്. വാദ്യങ്ങളോടെ പാടേ ണ്ടത്. ആസാഫിൻെറ സ്തോത്രഗാന ങ്ങളിലൊന്ന്.*

1യെഹൂദയിലെ ജനം ദൈവത്തെ അറിയു
ന്നു. യിസ്രായേലിലെജനം ദൈവനാമത്തെ ആ
ദരിക്കുന്നു.
2ദൈവത്തിൻെറ ആലയം ശാലേമിലാകുന്നു.
ദൈവത്തിൻെറ വാസം സീയോൻപർവ്വ
തത്തിൽ.

3ആ സ്ഥലത്ത് ദൈവം വില്ലുകളെയും അമ്പു
കളെയും പരിചകളെയും വാളുകളെയും മറ്റായു
ധങ്ങളെയും ഛിന്നഭിന്നമാക്കി.
4ദൈവമേ, നീ മഹത്വവാനായി നിന്റെ
ശത്രു ക്കളെ നശിപ്പിച്ച കുന്നുകളിൽ നിന്നു
മടങ്ങി വരുന്നു.
5തങ്ങൾ കരുത്തരായിരുന്നുവെന്ന് ആ പടയാ
ളികൾകരുതി. പക്ഷേ അവരിപ്പോൾ കളത്തിൽ
മരിച്ചുകിടക്കുന്നു. അവർക്കുണ്ടായിരുന്നതെല്ലാം
അപഹരിക്കപ്പെട്ടു. കരുത്തരായ ആ ഭടന്മാരി
ലൊരുവനുപോലും സ്വയം രക്ഷിക്കാനായില്ല.
6യാക്കോബിന്റെ ദൈവം ആ ഭടന്മാരുടെ
നേർക്ക് ആക്രോശിച്ചു, അവരുടെ രഥങ്ങളോടും
കുതിരകളോടുമൊപ്പം അവർ മരിച്ചുവീഴുകയും
ചെയ്തു.
7ദൈവമേ, നീ ഭയങ്കരനാകുന്നു! നീ കോപി
ക്കുമ്പോൾ നിന്റെനേർക്കു നിൽക്കാൻ ഒരുവ
നുമാവില്ല.
8-9യഹോവ ന്യായാധിപനായി നിന്ന് തന്റെ
വിധി പ്രഖ്യാപിച്ചു. ദേശത്തെവിനീതരെ അ
വൻ രക്ഷിച്ചു. സ്വർഗ്ഗത്തിൽനിന്ന് അവൻ വി
ധിനൽകി. മുഴുവൻ ഭൂമിയും ഭയന്നു മൂകമായി.
10ദൈവമേ, നീ ദുഷ്ടരെ ശിക്ഷിക്കുമ്പോൾ
ജനം നിന്നെ ആദരിക്കുന്നു. നിന്റെ കോപം
നീ കാണിക്കുമ്പോൾ അതിജീവിക്കുന്നവർ കരു
ത്തരാവുകയും ചെയ്യും.
11ജനമേ, നിങ്ങളുടെ ദൈവമായ യഹോവ
യ്ക്കുനിങ്ങൾ നേർച്ചകൾ നേർന്നു. ഇനി ആ
നേർച്ചകൾ നടപ്പാക്കുക. എവിടെയുമുള്ളവരേ,
ദൈവത്തെ ഭയക്കുകയും ആദരിക്കുകയും ചെ
യ്യുക. അവർ അവനുകാഴ്ചകൾ കൊണ്ടുവരി
കയും ചെയ്യട്ടെ.
12വലിയ നേതാക്കളെ ദൈവം പരാജയപ്പെടു
ത്തുന്നു. ഭൂമിയിലെ മുഴുവൻ രാജാക്കന്മാരും അ
വനെ ഭയക്കുന്നു.

### സങ്കീർത്തനം 77

*സംവിധായകനായ യെദൂഥൂന്. ആസാ
ഫിന്റെ ഗാനങ്ങളിലൊന്ന്.*

1ഞാനെന്റെ ശബ്ദമുയർത്തി ദൈവത്തോ
ടു സഹായം യാചിക്കുന്നു. ദൈവമേ, നിന്നോടു
ഞാൻ സഹായം തേടുന്നു, എന്നെ ശ്രവിച്ചാലും!
2എന്റെ യജമാനനേ, എനിക്കു ദുരിതങ്ങളു
ള്ളപ്പോൾ ഞാൻ നിന്നിലേക്കുവരുന്നു. രാത്രിയി
ലുടനീളം ഞാൻ നിന്റെനേർക്ക് കൈയെത്തി
പ്പിടിച്ചു നിൽക്കുന്നു. എന്റെ ആത്മാവ് ആശ്വാ
സം കൊള്ളുന്നില്ല.
3ദൈവത്തെപ്പറ്റി ഞാൻ ചിന്തിക്കുകയും എ
ന്റെവികാരങ്ങൾ അവനോടു പറയാൻ ശ്രമി
ക്കുകയും ചെയ്യുന്നു. പക്ഷേ എനിക്കതിനു കഴി
യുന്നില്ല.
4നീയെന്നെ ഉറങ്ങാനനുവദിക്കുന്നില്ല. ഞാ
നെന്തോ പറയാൻ ശ്രമിച്ചു, പക്ഷേ എന്റെ
മനവും കലങ്ങിപ്പോയി.
5പൂർവ്വകാലത്തെപ്പറ്റി ഞാൻ ചിന്തിച്ചുകൊ
ണ്ടേയിരുന്നു. പണ്ടു സംഭവിച്ച കാര്യങ്ങളെപ്പറ്റി
ഞാൻ ചിന്തിച്ചുകൊണ്ടേയിരുന്നു.
6രാത്രിയിൽ ഞാനെന്റെ ഗീതങ്ങളെപ്പറ്റി ചി
ന്തിക്കാൻ ശ്രമിച്ചു. ഞാൻ എന്നോടുതന്നെ സം
സാരിക്കുകയും മനസ്സിലാക്കാൻ ശ്രമിക്കുകയും
ചെയ്തു.
7"ഞങ്ങളുടെ യജമാനൻ എന്നെന്നേക്കും ഞ
ങ്ങളെ കൈവെടിഞ്ഞോ? ഇനിയെന്നെങ്കിലും
അവനു ഞങ്ങളെ വേണ്ടയോ?
8ദൈവത്തിന്റെ സ്നേഹം എന്നെന്നേക്കും
നിലച്ചുവോ? അവനിനി ഞങ്ങളോടു വീണ്ടും
സംസാരിക്കില്ലേ?
9കാരുണ്യമെന്തെന്നു ദൈവം മറന്നുപോയോ?
അവന്റെ സഹാനുഭൂതി കോപമായിത്തീർ
ന്നോ?" എന്നു ഞാൻ ശങ്കിക്കുന്നു.
10അപ്പോൾ ഞാൻ കരുതി, "എന്നെ അലട്ടുന്ന
കാര്യമിതാണ്: 'അത്യുന്നതനായ ദൈവത്തിന്
അവന്റെ ശക്തി ക്ഷയിച്ചുവോ?'"
11യഹോവ ചെയ്തതെന്തെന്ന് ഞാൻ അനു
സ്മരിക്കുന്നു. ദൈവമേ, പണ്ടുപണ്ട് നീ
ചെയ്ത അത്ഭുതകർമ്മങ്ങൾ ഞാൻ അനുസ്മരി
ക്കുന്നു.
12നീ ചെയ്തിട്ടുള്ളതെന്തെന്നതിനെപ്പറ്റി ഞാ
ൻചിന്തിച്ചു. അക്കാര്യങ്ങളെപ്പറ്റി ഞാൻ ചിന്തി
ച്ചു.
13ദൈവമേ, നിന്റെ മാർഗ്ഗങ്ങൾ വിശുദ്ധമാ
കുന്നു. നീ ആകുന്നതുപോലെ മഹാനായ
ദൈവം ആരുമില്ല.
14അത്ഭുതങ്ങൾ പ്രവർത്തിച്ച ദൈവമാകുന്നു
നീ. ജനത്തിനു നീ നിന്റെ മഹാശക്തി കാട്ടി
ക്കൊടുത്തു.
15നിന്റെശക്തിയാൽ നിന്റെജനത്തെ നീ ര
ക്ഷിച്ചു. യാക്കോബിന്റെയും യോസേഫിന്റെ
യും പിൻഗാമികളെ നീ രക്ഷിച്ചു.
16ദൈവമേ, ജലം നിന്നെകാണുകയും ഭയക്കു
കയും ചെയ്തു. അഗാധത ഭയന്നുവിറച്ചു.
17കാർമേഘങ്ങൾ ജലം പൊഴിച്ചു. ഉന്നത
മേഘങ്ങളിൽനിന്ന് ജനം ഇടിനാദംകേട്ടു. അന
ന്തരം നിന്റെ മിന്നലമ്പുകൾ മേഘങ്ങൾക്കി
ടയിലൂടെ മിന്നി.
18ഉച്ചത്തിലുള്ള ഇടിയൊച്ചകൾ ഉണ്ടായിരു
ന്നു. മിന്നൽ ലോകത്തെ പ്രകാശിപ്പിച്ചു. ഭൂമി
കുലുങ്ങിവിറച്ചു.
19ദൈവമേ, അഗാധതകളിലൂടെ നീ നടന്നു.
ഒരു കാല്പാടുപോലും അവശേഷിപ്പിക്കാതെ നീ
സമുദ്രം മുറിച്ചു കടന്നു.
20നിന്റെ ജനത്തെ ആട്ടിൻപറ്റത്തെപ്പോലെ
നയിക്കാൻ മോശെയെയും അഹരോനെയും നീ
നിയോഗിച്ചു.

### സങ്കീർത്തനം 78

*ആസാഫിന്റെ ധ്യാനഗീതങ്ങളിലൊന്ന്.*

1എന്റെ ജനമേ, എന്റെ ഉപദേശങ്ങൾ ശ്രദ്ധി
ച്ചാലും. എന്റെ വാക്കുകൾ ശ്രവിച്ചാലും.
2ഞാൻ നിങ്ങളോട് ഇക്കഥപറയാം. ഈ പഴ
യകഥ ഞാൻ നിങ്ങളോടുപറയാം.
3നമ്മൾ കഥകേട്ടു, നമ്മൾക്കതു നന്നായറിയു
കയും ചെയ്യാം. നമ്മുടെ പൂർവ്വികർ പറഞ്ഞ
താണ് ഈ കഥ.

4നമ്മൾ കഥ മറക്കുകയുമില്ല. നമ്മളുടെ ജനം
അവസാനത്തെ തലമുറയോടുവരെ കഥ പറ
യുകയും ചെയ്യും. നമ്മളെല്ലാം യഹോവയെ
സ്തുതിക്കുകയും അവന്റെ അത്ഭുതപ്രവൃത്തി
കളെപ്പറ്റി പ്രസംഗിക്കുകയും ചെയ്യും.
5യഹോവ യാക്കോബുമായി ഒരു കരാറുണ്ടാ
ക്കി. ദൈവം യിസ്രായേലിനു നിയമം നൽകി.
നമ്മുടെ പൂർവ്വികർക്ക് ദൈവംകല്പനകൾ നൽ
കി. തങ്ങളുടെ പിൻഗാമികളെ നിയമം പഠിപ്പി
ക്കാൻ അവൻ പൂർവ്വികരോടുകല്പിച്ചു.
6നവശിശുക്കൾപിറക്കും. അവർ വളർന്നു പ്രാ
യപൂർത്തിയാകും. എന്നിട്ടവർ തങ്ങളുടെ കു
ഞ്ഞുങ്ങൾക്ക് കഥകൾ പറഞ്ഞുകൊടുക്കുകയും

ചെയ്യും.അങ്ങനെയാണ് അവസാനത്തെ തലമു
റവരെ നിയമം പഠിക്കപ്പെടേണ്ടത്.
7അങ്ങനെ സർവ്വരും ദൈവത്തെ ആശ്രയി
ക്കും. ദൈവത്തിൻെറ പ്രവൃത്തികൾ അവർ മറ
ക്കില്ല. അവൻെറകല്പനകൾ അവർ ശ്രദ്ധയോടെ
അനുസരിക്കും.
8ജനം തങ്ങളുടെ കുട്ടികളെ തങ്ങളുടെ ദൈവ
ത്തിൻെറ കല്പനകൾ പഠിപ്പിച്ചാൽ കുട്ടികൾ
തങ്ങളുടെ പൂർവ്വികരെപ്പോലെയല്ലാതാകും. അ
വരുടെപൂർവ്വികർ ദൈവത്തിനെതിരെ തിരി
ഞ്ഞു. അവനെ അനുസരിക്കാനവർ കൂട്ടാക്കിയി
ല്ല. അവർ വളരെ കഠിനഹൃദയരായിരുന്നു. ദൈ
വത്തിൻെറ ആത്മാവിനോടു വിശ്വസ്തരായി
രുന്നില്ല അവർ.
9എഫ്രയീമുകാർക്ക് ആയുധങ്ങളുണ്ടായിരു
ന്നെങ്കിലും യുദ്ധത്തിൽനിന്ന് അവർ ഓടിപ്പോ
യി.
10ദൈവവുമായുള്ള കരാർ അവർ ഒരിക്കലും
പാലിച്ചില്ല. അവൻെറവചനങ്ങൾ അവർ നിര
സിച്ചു.
11ദൈവം ചെയ്ത മഹദ്പ്രവൃത്തികൾ എഫ്ര
യീമുകാർമറന്നു. അവൻ അവർക്കു കാട്ടിക്കൊ
ടുത്ത അത്ഭുതകൃത്യങ്ങൾ അവർ മറന്നു.
12ഈജിപ്തിലെ സോവാനിൽ വച്ച് അവരു
ടെ പൂർവ്വികർക്ക് ദൈവം തൻെറ മഹാശക്തി
കാട്ടി.
13ദൈവം ചെങ്കടലിനെ പകുത്ത് ജനത്തെ
മറുകരയെത്തിച്ചു. വെള്ളം അവരുടെ ഇരുവശ
ത്തും ഖരഭിത്തിപോലെ ഉറച്ചുനിന്നു.
14ഓരോ പകലും ദൈവം അവരെഉയരമുള്ള
മേഘത്തോടൊപ്പം നയിച്ചു. രാത്രികാലത്ത് അ
ഗ്നിസ്തംഭത്തിലെ പ്രകാശത്താൽ ദൈവം അ
വരെ നയിച്ചു.
15മരുഭൂമിയിലെ പാറയെ ദൈവം പിളർന്നു.
ഭൂമിയുടെ ആഴത്തിൽനിന്നുള്ള ജലം ദൈവം
അവർക്കു നൽകി.
16പാറയിൽനിന്നുള്ള വെള്ളം അവൻ
നദിപോലെ ഒഴുക്കി.
17പക്ഷേ ജനം ദൈവത്തിനെതിരെ തുടർന്നും
പാപംചെയ്തു. മരുഭൂമിയിൽ വച്ചുപോലും അ
വർ അത്യുന്നതനായ ദൈവത്തിനെതിരായി.
18അനന്തരം അവർ ദൈവത്തെ പരീക്ഷി
ക്കാൻ നിശ്ചയിച്ചു. അവർ ദൈവത്തോടു തങ്ങ
ളുടെ വിശപ്പടക്കാൻ മാത്രം ആഹാരം നൽകാന
പേക്ഷിച്ചു.
19അവർ ദൈവത്തെപ്പറ്റി പരാതിപ്പെട്ടു കൊ
ണ്ടുപറഞ്ഞു, “മരുഭൂമിയിൽ ഞങ്ങൾക്കു ഭക്ഷ
ണം തരാൻ അവനു കഴിയുമോ?
20അവൻ പാറയെ അടിക്കുകയും ജലം പുറ
ത്തേക്കു പ്രവഹിക്കുകയും ചെയ്തു. ഞങ്ങൾക്ക്
കുറച്ച് അപ്പവും ഇറച്ചിയും തരാൻ തീർച്ച
യായും അവനു കഴിയുമോ?”
21അവർ പറഞ്ഞത് യഹോവ കേട്ടു. ദൈവം
യാക്കോബിനോട് അത്യധികംകോപിച്ചു. യി
സ്രായേലിനോടു ദൈവം വളരെകോപിച്ചു.
22എന്തുകൊണ്ടെന്നാൽ, ജനം അവനെ വിശ്വ
സിച്ചില്ല. ദൈവത്തിനു തങ്ങളെ രക്ഷിക്കാനാ
കുമെന്ന് അവർ വിശ്വസിച്ചില്ല.
23-24എന്നാലപ്പോൾ ദൈവം മേഘങ്ങൾ തുറ
ന്ന് അവർക്കുതിന്നാൻ മന്നാ വർഷിപ്പിച്ചു.
ആകാശത്തിൻെറ വാതിലുകൾ തുറന്നതുപോ
ലെയായിരുന്നു അത്. ആകാശത്തിലെ കലവറ
യിൽനിന്നും ധാന്യങ്ങൾതാഴേക്കിട്ടപോലെയും.
25ജനം ദൈവദൂതന്മാരുടെ ഭക്ഷണം കഴിച്ചു.
അവർ സംതൃപ്തരാകുവോളം സമൃദ്ധമായി
അവൻ ഭക്ഷണം നൽകി.
26-27ദൈവം ശക്തമായ കിഴക്കൻകാറ്റ് അടിപ്പി
ച്ചു. കാടപ്പക്ഷികൾ മഴപോലെ അവർക്കുമേൽ
വീണു. തേമാനിൽനിന്നുള്ള കാറ്റും അവൻ അടി
പ്പിച്ചു. അപ്പോൾ നിരവധി പക്ഷികളാൽ നീ
ലാകാശം കറുത്തിരുണ്ടു.
28പക്ഷികൾ പാളയത്തിൻെറ കൃത്യം നടുക്ക്,
അവരുടെ കൂടാരങ്ങൾക്കു ചുറ്റിലുമായി പതി
ച്ചു.
29അവർക്കുതിന്നാൻ ധാരാളമുണ്ടായി. പക്ഷേ
അവരുടെ മാനുഷിക ഇച്ഛകൾ അവരെ പാ
പികളാക്കി.
30അവർ ഒരിക്കലും തങ്ങളുടെമാനുഷിക ഇ
ച്ഛകളെ നിയന്ത്രിച്ചില്ല. അതിനാലവർ രക്തം
മുഴുവനും വാർന്നുപോകുമ്മുമ്പെ കാടപ്പക്ഷി
കളെ ഭക്ഷിച്ചു.
31ദൈവം അവരോടു വളരെകോപിച്ചു. അന
വധിപേരെ അവൻ വധിക്കുകയുംചെയ്തു. ആ
രോഗ്യമുള്ള നിരവധിയുവാക്കളെ അവൻ വ
ധിച്ചു.
32എന്നിട്ടും ജനം പാപംചെയ്തു! ദൈവത്തി
നുചെയ്യാനാകുന്ന അത്ഭുതകൃത്യങ്ങളിൽ അവർ
വിശ്വസിച്ചില്ല.
33അതുകൊണ്ട് ദൈവം ചില ദുരന്തങ്ങളിലൂ
ടെ അവരുടെ നിരർത്ഥകജീവിതം അവസാനി
പ്പിച്ചു.
34ദൈവം അവരിൽ ചിലരെയൊക്കെ വധി
ക്കുമ്പോൾ മറ്റുള്ളവർ അവനിലേക്കു തിരികെ
വരും. ദൈവത്തിൻെറ സമീപത്തേക്ക് ഓടിയാ
ണവർ വരിക.
35ദൈവം തങ്ങളുടെ പാറയായിരുന്നുവെന്ന്
അവർ ഓർമ്മിക്കും.അത്യുന്നതനായ ദൈവം ത
ങ്ങളെ രക്ഷിച്ചുവെന്ന് അവർ ഓർമ്മിക്കും.
36തങ്ങൾ അവനെ സ്നേഹിച്ചുവെന്ന് അവർ
പറഞ്ഞു. പക്ഷേ അതുനുണയായിരുന്നു. അവർ
ഗൗരവത്തോടെ പറഞ്ഞതായിരുന്നില്ല അത്.
37അവരുടെ ഹൃദയങ്ങൾ യഥാർത്ഥത്തിൽ
ദൈവത്തോടൊപ്പമായിരുന്നില്ല. കരാറിനോടു
വിശ്വസ്തരുമായിരുന്നില്ല അവർ.
38പക്ഷേദൈവം കരുണാമയനായിരുന്നു. അ
വരുടെപാപങ്ങൾക്ക് അവൻ മാപ്പുനൽകി. അ
വരെ അവൻ നശിപ്പിച്ചുമില്ല. പല തവണ
അവൻ തൻെറ കോപം നിയന്ത്രിച്ചു. സ്വന്തം
കോപം തിളച്ചുമറിയാനവൻ അനുവദിച്ചില്ല.
39അവർ കേവലം മനുഷ്യരാണെന്ന് ദൈവം
ഓർമ്മിച്ചു. ആഞ്ഞു വീശുന്ന കാറ്റുപോലെയാ
ണു ജനം.പിന്നെ അതുപോവുകയും ചെയ്തു.
40ഓ, മരുഭൂമിയിൽവച്ച് അവന് നിറയെ പ്ര
ശ്നങ്ങൾ സൃഷ്ടിച്ചവരാണവർ! അവരവനെ
വളരെ വ്യസനിപ്പിച്ചു!
41പിന്നെയും പിന്നെയും അവർ ദൈവത്തി
ൻെറ ക്ഷമയെ പരീക്ഷിച്ചു. യിസ്രായേലിൻെറ
വിശുദ്ധനെ അവർ സത്യത്തിൽ വേദനിപ്പിച്ചു.
42ദൈവത്തിൻെറ ശക്തിയെ അവർ മറന്നു.
ദൈവം പലതവണ തങ്ങളെ ശത്രുക്കളിൽനിന്നു
രക്ഷിച്ചതും അവർ മറന്നു.
43ഈജിപ്തിലെ അത്ഭുതങ്ങളും സോവാനി
ലെ വയലുകളിലുണ്ടായ അത്ഭുതങ്ങളും അവർ
മറന്നു.
44ദൈവം നദീജലത്തെ രക്തമാക്കി. ഈജി
പ്തുകാർക്ക് വെള്ളം കുടിക്കാനായില്ല.
45ഈജിപ്തുകാരെ കടിക്കാൻ ദൈവം ധാരാ
ളം ഈച്ചകളെ അയച്ചു. ഈജിപ്തുകാരുടെ

ജീവിതത്തെ ദുസ്സഹമാക്കിയ തവളകളെയും
അവ നയച്ചു.
46അവരുടെ വിളകളെ അവൻ പുൽച്ചാടികൾ
ക്കു നൽകി. മറ്റു ചെടികൾ വെട്ടുക്കിളികൾക്കും.
47അവൻ ആലിപ്പഴത്തെ അയച്ച് അവരുടെ
മുന്തിരിവള്ളികളും അത്തിമരങ്ങളും നശിപ്പി
ച്ചു. ഹിമപാതം കൊണ്ട് അവൻ അവരുടെ
മരങ്ങളെയും നശിപ്പിച്ചു.
48ദൈവം ആലിപ്പഴംകൊണ്ട് അവരുടെ മൃഗങ്ങ
ളെയും മിന്നൽപ്പിണരുകൊണ്ടു കാലിക്കൂട്ടത്തെ
യും നശിപ്പിച്ചു.
49ഈജിപ്തുകാരോടു ദൈവം തന്റെ
കോപം പ്രകടിപ്പിച്ചു. തന്റെ നശീകരണമാ
ലാഖമാരെ അവൻ അവർക്കെതിരെ അയച്ചു.
50ദൈവത്തിന്റെ കോപം പ്രകടിപ്പിക്കാൻ
അവനൊരു മാർഗ്ഗം കണ്ടെത്തി. അവരിലാരെ
യും അവൻ ജീവനോടെവിട്ടില്ല. മാരകരോഗം
കൊണ്ട് അവനവരെ മരിക്കാൻ വിട്ടു.
51ഈജിപ്തിലെ സകല ആദ്യജാതസന്തതി
കളെയും ദൈവംവധിച്ചു. ഹാമിന്റെ കുടുംബ
ത്തിലെ ആദ്യജാതരെ മുഴുവൻ അവൻ വധിച്ചു.
52അനന്തരം ഒരിടയനെപ്പോലെ ദൈവം യി
സ്രായേലിനെ നയിച്ചു. കുഞ്ഞാടിനെ മരുഭൂമി
യിലേക്കെന്നപോലെ അവൻ തന്റെ ജനത്തെ
നയിച്ചു.
53തന്റെ ജനതയെ സുരക്ഷിതമായി അവൻ
നയിച്ചു. അവന്റെ ജനത്തിന് ഭയക്കാനൊന്നു
മുണ്ടായിരുന്നില്ല. അവരുടെ ശത്രുക്കളെ അവൻ
ചെങ്കടലിലൊഴുക്കി.
54ദൈവം തന്റെ ജനത്തെ അവന്റെ വിശുദ്ധ
നാട്ടിലേക്കു നയിച്ചു, തന്റെ ശക്തികൊണ്ട്
അവൻ അവരെ പർവ്വതത്തിലേക്കു നയിച്ചു.
55മറ്റു ജനതകളെ ദൈവം ആ നാട്ടിൽനിന്നും
തുരത്തി. ഓരോ കുടുംബത്തിനും അവൻ ദേശ
ത്തിന്റെ പങ്കുനൽകി. യിസ്രായേലിലെ ഓരോ
ഗോത്രത്തിനും വസിക്കാൻ ദൈവം വസതി
നൽകി.
56പക്ഷേ അവർ അത്യുന്നതനായ ദൈവത്തെ
പരീക്ഷിക്കുകയും അവനെ വ്യസനിപ്പിക്കുക
യുംചെയ്തു. ദൈവത്തിന്റെ കല്പനകൾ അവ
രനുസരിച്ചില്ല.
57യിസ്രായേൽജനത ദൈവത്തിൽനിന്ന
കന്നു. തങ്ങളുടെ പൂർവ്വികരെപ്പോലെ തന്നെ
അവർ അവനെതിരായി. ചതിയൻവില്ലുപോ
ലെ അവർ ദിശകൾ മാറ്റി.
58യിസ്രായേൽജനത ഉന്നതസ്ഥലങ്ങൾ നിർ
മ്മിച്ച് ദൈവത്തെ കോപാകുലനാക്കി. അവർ
വ്യാജദൈവങ്ങളുടെ പ്രതിമകളുണ്ടാക്കുകയും
ദൈവത്തെ കോപിപ്പിക്കുകയും ചെയ്തു.
59ദൈവം ഇതുകേട്ട് വളരെകോപിച്ചു. യി
സ്രായേലിനെ അവൻ പൂർണ്ണമായും നിരാകരി
ക്കുകയും ചെയ്തു!
60ശീലോവിലെ വിശുദ്ധകൂടാരം അവൻ ഉപേ
ക്ഷിച്ചു. ജനങ്ങൾക്കിടയിൽ ആ കൂടാരത്തിലാ
യിരുന്നു ദൈവം വസിച്ചത്.
61അന്യരാജ്യക്കാരെക്കൊണ്ട് ദൈവം തന്റെ
ജനതയെപിടിപ്പിച്ചു. ദൈവത്തിന്റെ “മനോ
ഹര ആഭരണം” ശത്രുക്കളെടുത്തു.
62ദൈവം തന്റെ ജനത്തിനെതിരെ കോപം
പ്രകടിപ്പിച്ചു. യുദ്ധത്തിൽ അവർമരിക്കാൻ അ
വനിടയാക്കി.
63ചെറുപ്പക്കാർ തീയിൽ മരിച്ചു. അവർ
വിവാഹം കഴിക്കാനിരുന്ന പെൺകുട്ടികൾ
വിവാഹഗാനം പാടിയുമില്ല.
64പുരോഹിതന്മാർ വധിക്കപ്പെട്ടു. പക്ഷേ, വി
ധവകൾ അവർക്കുവേണ്ടി വിലപിച്ചില്ല.
65അവസാനം, നമ്മുടെ യജമാനൻ, ഉറക്കം
വിട്ടു ഉണർന്നവനെപ്പോലെ, അധികം വീഞ്ഞു
കുടിച്ച ഭടനെപ്പോലെ എഴുന്നേറ്റു.
66തന്റെ ശത്രുവിനെ ദൈവം തോല്പിച്ചോടി
ച്ചു. ദൈവം തന്റെ ശത്രുക്കളെ തോല്പിക്കുകയും
അവരെ എന്നെന്നേക്കും അപമാനിക്കുകയും
ചെയ്തു.
67പക്ഷെ യോസേഫിന്റെ കുടുംബത്തെ
ദൈവം നിരസിച്ചു. എഫ്രയീമിന്റെ കുടുംബ
ത്തെ അവൻ സ്വീകരിച്ചില്ല.
68ഇല്ല, യെഹൂദയുടെ ഗോത്രത്തെദൈവം തെ
രഞ്ഞെടുത്തു. താൻ സ്നേഹിക്കുന്ന സീയോ
ൻപർവ്വതത്തെ അവൻ തെരഞ്ഞെടുത്തു.
69ആ പർവ്വതത്തിന്റെ നെറുകെയിൽ അവൻ
തന്റെ വിശുദ്ധആലയം പണിതു. ഭൂമിയെപ്പോ
ലെ എന്നെന്നേക്കും നിലനിൽക്കാനാണ് ദൈവം
തന്റെ വിശുദ്ധആലയം പണിതത്.
70ദാവീദിനെ തന്റെ വിശിഷ്ടദാസനായി
ദൈവം തെരഞ്ഞെടുത്തു.
71ആട്ടിൻകൂടുകൾക്കു കാവൽ നിൽക്കുകയാ
യിരുന്നു ദാവീദ്. പക്ഷേ ദൈവം അവനെ ആ
ജോലിയിൽ നിന്നുമാറ്റി. തന്റെ ജനത്തെയും
യാക്കോബിന്റെ ജനത്തെയും ദൈവത്തിന്റെ
സ്വത്തായ യിസ്രായേൽജനതയെയും പരിപാ
ലിക്കുന്നജോലി ദൈവം ദാവീദിനു നൽകി.
72നിർമ്മലഹൃദയത്തോടെ ദാവീദ് അവരെ ന
യിക്കുകയും ചെയ്തു. വളരെ വിവേകത്തോടെ
അവൻ അവരെ നയിച്ചു.

## സങ്കീർത്തനം 79

*ആസാഫിന്റെ സ്തോത്രഗാനങ്ങളിലൊന്ന്.*

1ദൈവമേ, ചില വിദേശീയർ നിന്റെ ജനത
യോടു പോരടിക്കാൻ വന്നിരിക്കുന്നു. നിന്റെ
വിശുദ്ധആലയത്തെ അവർ തകർത്തു. യെരൂശ
ലേമിനെ അവർ നാശാവശിഷ്ടങ്ങളാക്കി.
2ശത്രു നിന്റെദാസന്മാരുടെ ശവങ്ങൾ കാട്ടു
പക്ഷികൾക്കു തിന്നാനെറിഞ്ഞു കൊടുത്തു. നി
ന്നെ അനുഗമിക്കുന്നവരുടെ ശവങ്ങൾ അവർ
കാട്ടുമൃഗങ്ങൾക്കു ഭക്ഷിക്കാൻ എറിഞ്ഞു കൊടു
ത്തു.
3ദൈവമേ, രക്തം വെള്ളംപോലെയൊഴുകും
വരെ ശത്രു നിന്റെ ജനത്തെവധിച്ചു. മൃതദേഹ
ങ്ങൾ സംസ്കരിക്കാൻ ഒരുവനും അവശേഷി
ച്ചില്ല.
4ഞങ്ങൾക്കു ചുറ്റുമുള്ള രാഷ്ട്രങ്ങൾ ഞങ്ങളെ
അപമാനിച്ചു. ചുറ്റുമുള്ള ജനം ഞങ്ങളെ പരിഹ
സിക്കുകയും അവ ജ്ഞാപാത്രമാക്കുകയും ചെ
യ്തു.
5ദൈവമേ, നീ ഞങ്ങളോട് എന്നെന്നേക്കും
കോപിക്കുമോ? നിന്റെ കോപാവേശം എന്നും
അഗ്നിപോല ജ്വലിച്ചു കൊണ്ടിരിക്കുമോ?
6ദൈവമേ, നിന്റെകോപം നിന്നെ അറിയാ
ത്തരാഷ്ട്രങ്ങൾക്കെതിരെ തിരിക്കേണമേ. നി
ന്റെകോപം, നിന്റെനാമത്തെ ആരാധിക്കാത്ത
വരുടെ നേർക്കു തിരിച്ചാലും.
7ആ രാഷ്ട്രങ്ങൾ യാക്കോബിനെ തകർത്തു.
യാക്കോബിന്റെ രാജ്യത്തെ അവർ തകർത്തു.
8ദൈവമേ, ഞങ്ങളുടെ പൂർവ്വികരുടെ പാപ
ങ്ങൾക്ക് ഞങ്ങളെ ശിക്ഷിക്കരുതേ. വേഗമാകട്ടെ,
ഞങ്ങളിൽ നിന്റെ കരുണകാട്ടിയാലും! ഞ
ങ്ങൾക്കു നിന്നെ വേണം!

9ഞങ്ങളുടെ ദൈവവും രക്ഷകനുമായവനേ,
ഞങ്ങളെ സഹായിച്ചാലും! അതു നിൻെറ നാമ
ത്തെ മഹത്വപ്പെടുത്തും. നിൻെറ നാമത്തിൻെറ
മഹത്വത്തിനായി ഞങ്ങളെ രക്ഷിക്കുകയും ഞ
ങ്ങളുടെപാപങ്ങൾ മായ്ച്ചുകളയുകയും വേണ
മേ.
10മറ്റുജനതകൾ, "നിങ്ങളുടെ ദൈവമെ
വിടെ? അവനു നിങ്ങളെ രക്ഷിക്കാനാവില്ലേ?"
എന്നൊന്നും ചോദിക്കാനിടയാക്കരുതേ. ദൈവ
മേ, ഞങ്ങൾ കാൺകെ, അവരെ ശിക്ഷിച്ചാലും.
നിൻെറദാസന്മാരെ വധിച്ചതിന് അവരെ
ശിക്ഷിച്ചാലും.
11തടവുകാരൻെറ മുരൾച്ച കേട്ടാലും! ദൈവ
മേ, നിൻെറ മഹാശക്തിയുപയോഗിച്ച്, മരണ
ശിക്ഷയ്ക്കു വിധിക്കപ്പെട്ടവരെ രക്ഷിച്ചാലും.
12ദൈവമേ ഞങ്ങളോടുചെയ്ത കാര്യങ്ങൾ
ക്ക്ഞങ്ങൾക്കു ചുറ്റുമുള്ള രാഷ്ട്രങ്ങളെ ഏഴുത
വണ ശിക്ഷിച്ചാലും. നിന്നെ അപമാനിച്ചതിന്
അവരെ ശിക്ഷിച്ചാലും.
13ഞങ്ങൾ നിൻെറജനതയാകുന്നു. നിൻെറ
ആട്ടിൻപറ്റത്തിലെ കുഞ്ഞാടുകളാകുന്നു
ഞങ്ങൾ. നിന്നെ ഞങ്ങൾ എന്നെന്നേക്കും വാഴ്
ത്തും. ദൈവമേ, നിന്നെ ഞങ്ങൾ എന്നേക്കും,
എന്നെന്നേക്കും വാഴ്ത്തും.

## സങ്കീർത്തനം 80

*സംവിധായകന്. "കരാറിൻെറ ലില്ലിപ്പൂ ക്കൾ" എന്ന ഈണത്തിൽ. ആസാഫിൻെറ സ്തോത്രഗാനങ്ങളിലൊന്ന്.*

1യിസ്രായേലിൻെറ ഇടയാ, ദയവായി എ
ന്നെ ശ്രവിച്ചാലും. യോസേഫിൻെറ ആടുകളെ
(ജനങ്ങൾ) നീ നയിക്കുന്നു. കെരൂബുമാലാഖ
കൾക്കുമേൽ നീ രാജാവായി ഇരിക്കുന്നു. ഞ
ങ്ങൾ നിന്നെ കാണട്ടെ.
2യിസ്രായേലിൻെറ ഇടയാ, നിൻെറ മഹിമ
എഫ്രയീമിനും ബെന്യാമീനും മനശ്ശെയ്ക്കും കാ
ട്ടിക്കൊടുക്കേണമേ. വന്ന് ഞങ്ങളെ രക്ഷിച്ചാ
ലും.
3ദൈവമേ, ഞങ്ങളെ വീണ്ടുംസ്വീകരിച്ചാലും.
ഞങ്ങളെ സ്വീകരിച്ചാലും. ഞങ്ങളെ രക്ഷിച്ചാ
ലും!
4സർവ്വശക്തനായ ദൈവമായ യഹോവേ,
നീയെപ്പോഴാണു ഞങ്ങളുടെ പ്രാർത്ഥനകൾ
കേൾക്കുക? നീ ഞങ്ങളോട് എന്നെന്നേക്കും കോ
പിച്ചിരിക്കുമോ?
5നിൻെറ ജനത്തിനുഭക്ഷിക്കാൻ നീ കണ്ണീരു
നൽകിയിരിക്കുന്നു. അവരുടെ കണ്ണീരുനിറച്ച
പാത്രങ്ങൾ നീ നിൻെറ ജനതയ്ക്കു നൽകിയിരി
ക്കുന്നു. അതായിരുന്നവരുടെ ദാഹജലം.
6ഞങ്ങളെ നീഞങ്ങളുടെ അയൽരാജ്യക്കാർക്ക്
യുദ്ധലക്ഷ്യമാക്കി. ശത്രുക്കൾ ഞങ്ങളെ പരിഹ
സിക്കുന്നു.
7സർവ്വശക്തനായ ദൈവമേ, ഞങ്ങളെ വീ
ണ്ടും സ്വീകരിച്ചാലും. ഞങ്ങളെ സ്വീകരിച്ചാ
ലും. ഞങ്ങളെ രക്ഷിച്ചാലും.
8പണ്ട് നീഞങ്ങളെ വിശിഷ്ടമായൊരു ചെ
ടിയെപ്പോലെ പരിഗണിച്ചിരുന്നു. നിൻെറ "മു
ന്തിരിവള്ളി"യെ നീ ഈജിപ്തിനു പുറത്തേക്കു
കൊണ്ടുവന്നു. മറ്റുജനങ്ങളെ ഈ ദേശത്തു നി
ന്നും നീ തുരത്തി. നിൻെറ "മുന്തിരിവള്ളി"യെ
ഇവിടെ നടുകയും ചെയ്തു.
9"മുന്തിരിവള്ളി"ക്ക് നീ നിലമൊരുക്കി. അതി
ൻെറ വേരുകളെ നീ ബലപ്പെടുത്തി. വൈകാ
തെ "മുന്തിരിവള്ളി" ദേശത്താകെ പടർന്നു.
10അതു പർവ്വതങ്ങളെ മൂടി. വമ്പൻദേവദാരുമ
രങ്ങൾക്കുപോലും ഇതിൻെറ ഇലകൾ തണലേ
കി.
11മദ്ധ്യധരണ്യാഴിയോളം ഇതിൻെറ വള്ളികൾ
പടർന്നു. യൂഫ്രട്ടീസുനദിവരെ ഇതിൻെറ മുള
കൾ നീണ്ടു.
12ദൈവമേ, നിൻെറ "മുന്തിരിവള്ളി"യെ സം
രക്ഷിക്കുന്ന മതിലുകൾ നീയെന്തിനു തകർത്തു?
ഇപ്പോൾ അതിലേ കടന്നുപോകുന്നവരൊക്കെ
മുന്തിരിപ്പഴങ്ങൾ പറിക്കുന്നു.
13കാട്ടുപന്നികൾ നിൻെറ"മുന്തിരിവള്ളി"ക്കു
മേൽ നടക്കുന്നു. കാട്ടുമൃഗങ്ങൾ വന്ന് ഇതിൻെറ
ഇലകൾ തിന്നുന്നു.
14സർവ്വശക്തനായ ദൈവമേ, തിരികെ
വന്നാലും സ്വർഗ്ഗത്തിലിരുന്നു നിൻെറ "വള്ളി
യെ" നോക്കി പരിപാലിച്ചാലും.
15ദൈവമേ, നിൻെറ സ്വന്തംകൈകൊണ്ടു
നട്ട "മുന്തിരിവള്ളി"യെ നോക്കിയാലും. നീ
ഉയർത്തിയ ചെറുചെടിയെ* നോക്കിയാലും.
16നിൻെറ"മുന്തിരിവള്ളി" ഉണങ്ങിയ ചാണ
കംപോലെ തീയിൽ ദഹിച്ചുപോയി. നിനക്കതി
നോടു കോപമായിരുന്നു. നീയതു നശിപ്പിക്കു
കയും ചെയ്തു.
17ദൈവമേ, നിൻെറ വലതുഭാഗത്തുള്ള പുത്ര
നുനേരെ നിൻെറകരം നീട്ടിയാലും. നീ ഉയർ
ത്തിയപുത്രനിലേക്കു നിൻെറകരം നീട്ടിയാലും.
18അവനിനി നിന്നെ വിട്ടുപോകില്ല. അവൻ
ജീവിക്കട്ടെ. നിൻെറനാമത്തെ അവൻ ആരാധി
ക്കുകയും ചെയ്യും.
19സർവ്വശക്തനായ ദൈവമേ, ഞങ്ങളുടെയ
ടുത്തേക്കു വന്നാലും. ഞങ്ങളെ സ്വീകരിച്ചാലും.
ഞങ്ങളെ രക്ഷിച്ചാലും.

## സങ്കീർത്തനം 81

*സംവിധായകന്. ഗിത്തീത്തിൻെറ അകമ്പ ടിയോടെ പാടേണ്ടത്. ആസാഫിൻെറ ഗാനങ്ങളിലൊന്ന്.*

1സന്തോഷത്തോടെ, നമ്മുടെ ശക്തിയായ
ദൈവത്തിന് പാട്ടുപാടുക. യാക്കോബിൻെറ
ദൈവത്തിന് ആറ്റാദിച്ച് ആർപ്പുവിളിക്കുക.
2സംഗീതമാരംഭിക്കുക. തമ്പുരുമീട്ടുക, സ്വരമാ
ധുര്യമുള്ള വീണയും കിന്നരവും വായിക്കുക.
3അമാവാസിയിലും നമ്മുടെ ഉത്സവമാരംഭി
ക്കുന്ന പൗർണ്ണമിയിലും ആണാടിൻെറ കൊമ്പ്
ഊതുക.
4യിസ്രായേൽജനതയ്ക്കൊരു നിയമമാണത്.
ദൈവം യാക്കോബിന് ആ കല്പന നൽകി.
5ഈജിപ്തിൽനിന്നും മോചിപ്പിച്ചപ്പോൾ
ദൈവം യോസേഫുമായി ഒരു കരാറുമുണ്ടാ
ക്കി. ഈജിപ്തിൽ ആ മനസ്സിലാകാത്ത ഭാഷ
ഞങ്ങൾ കേട്ടു.
6ദൈവംപറയുന്നു, "നിൻെറ ചുമലിൽനിന്നും
ഞാൻ ഭാരമെടുത്തു. പണിക്കാരുടെകൂടെ താഴെ
വയ്ക്കാൻ നിന്നെ ഞാനനുവദിച്ചു.
7നീ കുഴപ്പത്തിലായിരുന്നു. നീ സഹായത്തി
നായി വിളിക്കുകയും ഞാൻ നിന്നെ സ്വതന്ത്ര
നാക്കുകയും ചെയ്തു. കൊടുങ്കാറ്റിലെ മേഘ
ങ്ങളിലൊളിച്ചിരുന്ന് നിനക്കു ഞാൻ മറുപടി
നൽകി. മെരീബാജലപ്രവാഹത്തിൽവച്ച് നി
ന്നെഞാൻ പരീക്ഷിച്ചു."
8എൻെറജനമേ, എന്നെ ശ്രവിച്ചാലും.എൻെറ
കരാർ ഞാൻ നിനക്കുതരാം. യിസ്രായേലേ, ദ
യവായി എന്നെ ശ്രവിക്കുക.

---

**ചെറുചെടി** "മകൻ" എന്നർത്ഥം.

9വിദേശികളാരാധിക്കുന്ന വ്യാജദൈവങ്ങളി
ലൊന്നിനെയും ആരാധിക്കരുത്.
10യഹോവയായ ഞാനാകുന്നു നിങ്ങളുടെ
ദൈവം. നിങ്ങളെ ഞാൻ ഈജിപ്തിൽനിന്നു
മോചിപ്പിച്ചു. യിസ്രായേലേ, വായ് തുറക്കുക.
അതു ഞാൻ നിറയ്ക്കും.
11പക്ഷേ എൻെറജനം എന്നെശ്രവിച്ചില്ല. യി
സ്രായേൽ എന്നെ അനുസരിച്ചില്ല.
12അതിനാൽ അവരെ ഞാനവരുടെ ഇഷ്ട
ത്തിനുവിട്ടു. യിസ്രായേൽ തോന്നിയതുപോ
ലെ പ്രവർത്തിച്ചു.
13എൻെറജനം എന്നെ ശ്രവിക്കുകയും ഞാനാ
ഗ്രഹിക്കുന്ന മാർഗ്ഗത്തിൽ ജീവിക്കുകയും ചെ
യ്തിരുന്നെങ്കിൽ
14അവരുടെ ശത്രുക്കളെ ഞാൻ തോല്പിക്കുമാ
യിരുന്നു. യിസ്രായേലിനു ദുരിതമുണ്ടാക്കിയവ
രെ ഞാൻ ശിക്ഷിക്കുമായിരുന്നു.
15യഹോവയുടെ ശത്രുക്കൾ ഭയന്നു വിറയ്ക്കു
മായിരുന്നു. അവരെന്നെന്നേക്കും ശിക്ഷിക്കപ്പെ
ടുമായിരുന്നു.
16തൻെറ ജനത്തിന് ദൈവം ഏറ്റവുംനല്ല ഗോ
തമ്പു നൽകുമായിരുന്നു. തൃപ്തിയാകുംവരെ
പാറ അവർക്ക് തേൻ വിളമ്പുമായിരുന്നു.

## സങ്കീർത്തനം 82

*ആസാഫിൻെറ സ്തോത്രഗാനങ്ങളിലൊന്ന്.*
1ദൈവം ദേവസഭയിൽ നിൽക്കുകയാണ്.
ദേവന്മാരുടെ ആ സഭയിൽ ന്യായാധിപനാണ
വൻ.
2ദൈവംപറയുന്നു,“എത്രകാലം നിങ്ങൾ അ
ന്യായമായി വിധി കല്പിക്കും? എത്രകാലം നി
ങ്ങൾ ദുഷ്ടന്മാരെ ശിക്ഷിക്കാതെ വിടും?
3ദരിദ്രരെയും അനാഥരെയും പ്രതിരോധിക്കു
ക.ആദരിദ്രരുടെ അവകാശങ്ങൾ സംരക്ഷിക്കുക.
4ആ പാവം നിസ്സഹായരെ സഹായിക്കുക.
അവരെ ദുഷ്ടന്മാരിൽനിന്നും രക്ഷിക്കുക.
5എന്താണു സംഭവിക്കുന്നതെന്ന് അവരറിയു
ന്നില്ല അവർക്കുമനസ്സിലാകുന്നില്ല! തങ്ങളെന്താ
ണു ചെയ്യുന്നതെന്ന് അവരറിയുന്നില്ല. അവരു
ടെലോകം അവർക്കു ചുറ്റും വീഴുന്നു!”
6ഞാൻ (ദൈവം)പറയുന്നു, “നിങ്ങൾ ദേവ
ന്മാരാകുന്നു. അത്യുന്നതനായ ദൈവത്തിൻെറ
പുത്രന്മാരാണു നിങ്ങൾ.
7പക്ഷേ നിങ്ങൾ മരിക്കും, എല്ലാ മനുഷ്യരെ
യും പോലെ തന്നെ. മറ്റെല്ലാനേതാക്കളെയും
പോലെ നിങ്ങൾ മരിക്കും.”
8ദൈവമേ എഴുന്നേറ്റാലും! നീ ന്യായാധിപ
നായാലും! ദൈവമേ, എല്ലാ രാഷ്ട്രങ്ങൾക്കും
നീ നായകനായാലും!

## സങ്കീർത്തനം 83

*ആസാഫിൻെറ സ്തോത്രഗാനങ്ങളിലൊന്ന്.*
1ദൈവമേ, നിശബ്ദമായിരിക്കരുതേ! നിൻെറ
ചെവികൾ മൂടരുതേ! ദൈവമേ, എന്തെങ്കിലും
പറഞ്ഞാലും.
2ദൈവമേ, നിൻെറ ശത്രുക്കൾ നിനക്കെതിരെ
ഗൂഢാലോചന നടത്തുന്നു. വൈകാതെ അവർ
ആക്രമിക്കുകയും ചെയ്യും.
3നിൻെറജനതയ്ക്കെതിരെ അവർ ഗൂഢാലോ
ചന നടത്തുന്നു. നീ സ്നേഹിക്കുന്നവർക്കെ
തിരെ നിൻെറശത്രുക്കൾ പദ്ധതികൾചർച്ച ചെ
യ്യുന്നു.
4ശത്രുക്കൾ പറയുകയാണ്, “വരിക, നമുക്കവ
രെ പൂർണ്ണമായും നശിപ്പിക്കാം. അപ്പോളാരും
‘യിസ്രായേൽ’ എന്നനാമം ഒരിക്കലും ഓർമ്മിക്കു
കയില്ല.”
5ദൈവമേ, അവരെല്ലാം ഒത്തുകൂടി നിനക്കും
നീ ഞങ്ങളുമായുണ്ടാക്കിയ കരാറിനും എതിരെ
പോരാടുകയാണ്.
6-7ആ ശത്രുക്കളെല്ലാം ചേർന്നു ഞങ്ങളോട്
എതിരിടുന്നു. അതായത്, ഏദോം, യിശ്മായേ
ൽജനത, മോവാബുകാർ, ഹാഗാരിൻെറ പിൻ
ഗാമികൾ, ബിബ്ലോയർ, അമ്മോന്യർ, അമാ
ലേക്യർ,ഫെലിസ്ത്യർ, ടൈർനിവാസികൾ എ
ന്നിവർ. അവരെല്ലാം ഞങ്ങളോടേറ്റുമുട്ടാൻ ഒ
ന്നിച്ചു.
8അസ്സിര്യാക്കാർപോലും അവരോടു ചേർന്നു.
ലോത്തിൻെറ പിൻഗാമികളെ അവർ അതിശ
ക്തരാക്കി.
9ദൈവമേ, നീ മിദ്യാനെയും കീശോൻ നദീ
തീരത്ത് സീസരയെയും യാബീനെയും തോല്പി
ച്ചതുപോലെ ശത്രുവിനെ തോല്പിച്ചാലും.
10ഏൻ-ദോരിൽ നീ അവരെതോല്പിച്ചു. അവ
രുടെ മൃതദേഹങ്ങൾ നിലത്തു കിടന്നളിഞ്ഞു.
11ദൈവമേ, ശത്രുവിൻെറ നേതാക്കളെ തോ
ല്പിച്ചാലും. ഒരേബിനോടും സേബിനോടും നീ
ചെയ്തതുപോലെ ചെയ്താലും. സേബഹി
നോടും സൽമുന്നായോടും നീ ചെയ്തതു
ചെയ്താലും.
12ദൈവമേ, അവർ ഞങ്ങളെ നിൻെറ
ദേശത്തുനിന്നും ഓടിക്കാനാഗ്രഹിക്കുന്നു!
13കാറ്റിൽ പറക്കുന്ന ഓടൽപോലെ അവരെ
ആക്കിത്തീർക്കുക. കാറ്റ് വയ്ക്കോൽ ചിതറിക്കു
ന്നതുപോലെ അവരെ ചിതറിച്ചാലും.
14വനത്തെ അഗ്നി ദഹിപ്പിക്കുന്നപോലെ,
കുന്നിനെ കാട്ടുതീദഹിപ്പിക്കുമ്പോലെ ശത്രു
വിനെ നശിപ്പിച്ചാലും.
15ദൈവമേ, കൊടുങ്കാറ്റിൽ പൊടിയെന്ന
പോലെ അവരെ തുരത്തിയാലും. ചുഴലിക്കാറ്റി
നെപ്പോലെ അവരെ ഭയപ്പെടുത്തി പറപ്പിച്ചാ
ലും.
16ദൈവമേ, തങ്ങൾ ദുർബ്ബലരാണെന്നു ബോ
ധ്യമാകത്തക്കവിധം അവരെ പഠിപ്പിച്ചാലും. അ
പ്പോളവർ നിൻെറ നാമത്തെ ആരാധിക്കുവാൻ
ഇഷ്ടപ്പെടും!
17ദൈവമേ, അവരെ ഭയപ്പെടുത്തി എന്നെ
ന്നേക്കും ലജ്ജിതരാക്കിയാലും. അവരെ അപമാ
നിക്കുകയും നശിപ്പിക്കുകയും ചെയ്താലും.
18അപ്പോൾ, നീയാണു ദൈവമെന്ന് അവരറി
യും. നിൻെറനാമം യഹോവ എന്നാണെന്നവ
രറിയും. അത്യുന്നത ദൈവമായ നീയാണ് മുഴു
വൻ ലോകത്തിൻെറയും ദൈവമെന്ന് അവര
റിയും!

## സങ്കീർത്തനം 84

*സംവിധായകന്. ഗിത്തീത്തിൻെറ അകമ്പ
ടിയോടെ പാടേണ്ടത്. കോരഹുകുടുംബ
ത്തിൻെറ ഒരു സ്തോത്രഗീതം.*
1സർവ്വശക്തനായ യഹോവേ, നിൻെറ ആല
യം അതിമനോഹരമാണ്.
2യഹോവേ, നിൻെറ ആലയത്തിൽ കയറാ
നുള്ളകാത്തിരിപ്പ് എനിക്കസഹ്യം. ഞാനത്രമാ
ത്രം ആകാംക്ഷാഭരിതൻ! എൻെറ എല്ലാ അവയ
വങ്ങളും ജീവിക്കുന്ന ദൈവത്തോടൊപ്പമായി
രിക്കാൻ കൊതിക്കുന്നു.
3സർവ്വശക്തനായ യഹോവേ, എൻെറ രാജാ
വേ, എൻെറദൈവമേ, പക്ഷികൾപോലും നി
ൻെറആലയത്തിൽ ഇടം കണ്ടെത്തിയിരിക്കുന്നു.

നിന്റെ യാഗപീഠത്തിന്നരികെ അവ അവയു
ടെ കൂടുകൾ കൂട്ടുന്നു. അവിടെ അവയ്ക്കു കു
ഞ്ഞുങ്ങളുമുണ്ടായിരിക്കുന്നു.
4നിന്റെ ആലയത്തിൽ വസിക്കുന്നവർ ഭാഗ്യ
വാന്മാർ. അവർ നിന്നെ സ്തുതിച്ചുകൊണ്ടേയി
രിക്കുന്നു.
5തങ്ങളുടെ മനസ്സിൽ ഗാനങ്ങളുമായി നി
ന്റെ ആലയത്തിലെത്തുന്നവർ സന്തുഷ്ടർ!
6ദൈവം നീരുറവകൾപോലെ സൃഷ്ടിച്ച ബാ
കാതാഴ്വരയിലൂടെ അവർ സഞ്ചരിക്കുന്നു. ശര
ത്കാലമഴ ജലാശയങ്ങളെ ഉണ്ടാക്കുന്നു.*
7ജനം, തങ്ങൾ ദൈവത്തെ കാണാനിരിക്കുന്ന
സീയോനിലേക്കുള്ള മാർഗ്ഗത്തിൽ പട്ടണത്തിൽ
നിന്നും പട്ടണത്തിലേക്കു സഞ്ചരിച്ചു.
8സർവ്വശക്തനായ ദൈവമായ യഹോവേ,
എന്റെ പ്രാർത്ഥന കേട്ടാലും. യാക്കോബിന്റെ
ദൈവമേ, എന്നെശ്രവിച്ചാലും.
9ദൈവമേ, ഞങ്ങളുടെ സംരക്ഷകനെ രക്ഷി
ച്ചാലും. നിന്റെ അഭിഷിക്തനോടു കാരുണ്യം
കാട്ടിയാലും.
10ഒരു ദിവസം നിന്റെ ആലയത്തിൽ കഴിയു
കയെന്നത് മറ്റെവിടെയെങ്കിലും ആയിരം ദിവ
സം കഴിയുന്നതിലും ഭേദമാണ്. എന്റെ ദൈവ
ത്തിന്റെ ആലയത്തിന്റെ കവാടത്തിങ്കൽ നി
ൽക്കുന്നത് ദുഷ്ടന്റെ വീട്ടിനുള്ളിൽ വസിക്കു
ന്നതിലും ശ്രേഷ്ഠമാണ്.
11യഹോവയാകുന്നു നമ്മുടെ സംരക്ഷകനും
തേജസ്സേറിയ രാജാവും.* ദൈവം നമ്മെ ദയയും
മഹിമയും കൊണ്ടനുഗ്രഹിക്കുന്നു. തന്നെ അനു
സരിക്കുന്ന ഭക്തർക്കുയഹോവ നല്ലതെല്ലാം നൽ
കുന്നു.
12സർവ്വശക്തനായ യഹോവേ, നിന്നിൽ വി
ശ്വസിക്കുന്നവർ യഥാർത്ഥത്തിൽ സന്തുഷ്ടർ!

### സങ്കീർത്തനം 85

*സംവിധായകന്. കോരഹുകുടുംബത്തിന്റെ ഒരു സ്തുതിഗീതം.*

1യഹോവേ, നിന്റെ രാജ്യത്തോടു ദയ കാട്ടി
യാലും. യാക്കോബിന്റെ ജനം ഒരു വിദേശരാ
ജ്യത്തു പ്രവാസികളായിരിക്കുന്നു. അവരെ
സ്വരാജ്യത്തേക്കു തിരികെ കൊണ്ടുവന്നാലും.
2യഹോവേ, നിന്റെ ജനത്തോടു പൊറുത്താ
ലും! അവരുടെ പാപങ്ങൾ മായ്ച്ചുകളഞ്ഞാ
ലും.
3യഹോവേ, കോപത്തിനു വിരാമമിട്ടാലും.
കോപാവേശമരുതേ.
4ഞങ്ങളുടെ ദൈവവും രക്ഷകനുമായവനേ,
ഞങ്ങളോടുള്ള കോപമവസാനിപ്പിക്കുകയും
ഞങ്ങളെ വീണ്ടും സ്വീകരിക്കുകയും ചെയ്യേ
ണമേ
5നീ ഞങ്ങളോട് എന്നെന്നേക്കും കോപിച്ചിരി
ക്കുമോ?
6ദയവായി ഞങ്ങളെ പുനരുദ്ധരിച്ചാലും! നി
ന്റെജനത്തെ സന്തുഷ്ടരാക്കിയാലും.
7യഹോവേ, ഞങ്ങളെ രക്ഷിക്കുകയും നീ ഞ
ങ്ങളെ സ്നേഹിക്കുന്നുവെന്ന് കാട്ടിത്തരികയും
ചെയ്താലും.
8യഹോവയായ ദൈവം പറഞ്ഞതു ഞാൻ
കേട്ടു. തന്റെ ജനത്തിനും വിശ്വസ്തഭക്തർക്കും
സമാധാനമുണ്ടാകുമെന്ന് അവൻ പറഞ്ഞു. അ
തിനാൽ അവർ തങ്ങളുടെ ബുദ്ധികെട്ട ജീവി
തരീതിയിലേക്കു തിരിയരുത്.
9തന്റെ ഭക്തരെ ദൈവം താമസിയാതെ രക്ഷ
പ്പെടുത്തും. ഞങ്ങൾ ഞങ്ങളുടെ ദേശത്ത് വൈ
കാതെ മഹിമയോടെ ജീവിക്കും.
10ദൈവത്തിന്റെ പരമാർത്ഥസ്നേഹം അവ
ന്റെ ഭക്തർക്കു ലഭിക്കും. നന്മയും സമാധാനവും
ചുംബനമായി അവർക്കു ലഭിക്കും.
11ഭൂമിയിലെ മനുഷ്യർ ദൈവത്തിന്റെ വിശ്വ
സ്തരാകും, സ്വർഗ്ഗസ്ഥനായ ദൈവം അവരോ
ടു നന്മ പുലർത്തുകയും ചെയ്യും.*
12യഹോവ നമുക്കു പലനന്മകളും നൽകും.
ഭൂമി ധാരാളം നല്ല വിളവുകളുമുണ്ടാക്കും.
13നന്മകൾ ദൈവത്തിനു മുമ്പായി പോകും,
അത് അവനു വഴിയൊരുക്കുകയും ചെയ്യും.

### സങ്കീർത്തനം 86

*ദാവീദിന്റെ പ്രാർത്ഥന.*

1ഞാൻ ദരിദ്രനും, നിസ്സഹായനുമാകുന്നു. യ
ഹോവേ, എന്നെ ശ്രവിക്കുകയും എന്റെപ്രാർ
ത്ഥനയ്ക്കു മറുപടി നൽകുകയും ചെയ്താലും.
2യഹോവേ, ഞാൻ നിന്റെഭക്തൻ, ദയവായി
എന്നെ സംരക്ഷിച്ചാലും! ഞാൻ നിന്റെ
ദാസൻ. നീയെന്റെ ദൈവം. ഞാൻ നിന്നിൽ
ആശ്രയിക്കുന്നു. അതിനാലെന്നെ രക്ഷിച്ചാലും.
3എന്റെ യജമാനനേ, എന്നോടു കാരുണ്യം
കാട്ടിയാലും. പകൽമുഴുവൻ ഞാൻ നിന്നോടു
പ്രാർത്ഥിക്കുകയായിരുന്നു.
4യജമാനനേ,എന്റെ ജീവിതം ഞാൻ നിന്റെ
കൈകളിലേല്പിക്കുന്നു. എന്നെ സന്തുഷ്ടനാ
ക്കിയാലും. ഞാൻ നിന്റെ ദാസൻ.
5യജമാനനേ, നീ നീതിമാനും ദയാപൂർണ്ണനു
മാകുന്നു. നിന്റെജനം നിന്റെ സഹായം തേടു
ന്നു. നീ പരമാർത്ഥമായും അവരെ സ്നേഹിക്കു
ന്നു.
6യഹോവേ, എന്റെപ്രാർത്ഥനകേട്ടാലും. കാ
രുണ്യത്തിനായുള്ള എന്റെ പ്രാർത്ഥന ശ്രവി
ച്ചാലും.
7യഹോവേ, എന്റെ ദുരിതകാലത്ത് ഞാൻ
നിന്നോടു പ്രാർത്ഥിക്കുന്നു. നീയെനിക്കു മറുപ
ടിനൽകുമെന്ന് എനിക്കറിയാം!
8ദൈവമേ, നിന്നെപ്പോലെ മറ്റാരുമില്ല. നീ
ചെയ്തിരിക്കുന്നതുപോലെ ചെയ്യാൻ മറ്റാർക്കും
കഴിയുകയില്ല.
9യജമാനനേ, നീ എല്ലാവരെയും സൃഷ്ടിച്ചു.
എല്ലാവരും നിന്നെ ആരാധിക്കുന്നതിനു വരുമാ
റാകട്ടെ. എല്ലാവരും നിന്റെ നാമം മഹത്വപ്പെ
ടുത്തട്ടെ.
10ദൈവമേ, നീ മഹാനാകുന്നു! നീ അത്ഭുത
ങ്ങൾപ്രവർത്തിക്കുന്നു! നീ, നീ മാത്രമാണ് ദൈ
വം!
11യഹോവേ, നിന്റെമാർഗ്ഗങ്ങൾ എന്നെ പഠി
പ്പിച്ചാലും. ഞാൻ നിന്റെ സത്യങ്ങൾ അനുസ
രിക്കുകയും ചെയ്യാം. നിന്നെ ആരാധിക്കുന്നത്
എന്റെ ജീവിതത്തിലെ പരമപ്രാധാന കാര്യമാ
ക്കുന്നതിന് എന്നെ സഹായിച്ചാലും.
12എന്റെ യജമാനനായ ദൈവമേ, പൂർണ്ണ
ഹൃദയത്തോടെ ഞാൻ നിന്നെ വാഴ്ത്തുന്നു. നി
ന്റെനാമത്തെ എന്നെന്നേക്കും ഞാൻ ആദരി
ക്കും!

---

**ശരത്കാല .... ഉണ്ടാക്കുന്നു** അഥവാ "ഗുരു അനുഗ്രഹ ങ്ങൾ നൽകുന്നു." ഗുരു എന്നത് ദൈവം എന്ന് അർത്ഥമായേക്കാം.

**സംരക്ഷകനും ... രാജാവും** "സൂര്യനും കവചവും" എന്നർത്ഥം.

**ഭൂമിയിലെ ... ചെയ്യും** "വിശ്വസ്തത നിലത്തു നിന്നും പൊട്ടിമുളയ്ക്കും. നന്മ ആകാശത്തു നിന്നും താഴേക്കു നോക്കുകയും ചെയ്യും" എന്നു വാച്യാർത്ഥം.

13ദൈവമേ, നിനക്കെന്നോടു മഹത്തായ കാരു
ണ്യവും സ്നേഹവുമാണുള്ളത്. പാതാളത്തിൽ
നിന്നും എന്നെ രക്ഷിക്കേണമേ.
14ദൈവമേ, അഹങ്കാരികൾ എന്നെ ആക്രമി
ക്കുന്നു. ക്രൂരന്മാരുടെ ഒരുസംഘം എന്നെ കൊ
ല്ലാൻശ്രമിക്കുന്നു. അവർ നിന്നെ ബഹുമാനിക്കു
ന്നുമില്ല.
15പ്രഭോ നീ ദയാവാനായ, കാരുണ്യനിധി
യായ ദൈവം. നീ ക്ഷമാശീലനും വിശ്വസ്തനും
നിറയെ സ്നേഹമുള്ളവനും ആകുന്നു.
16ദൈവമേ, നീയെന്നെ ശ്രവിക്കുന്നുവെന്നും
എന്നോടു കരുണ കാട്ടുന്നുവെന്നും കാണിച്ചു
തന്നാലും. ഞാൻ നിൻെറദാസൻ. എനിക്കു കരു
ത്തുതന്നാലും. ഞാൻ നിൻെറ ദാസൻ. എന്നെ
രക്ഷിച്ചാലും!
17ദൈവമേ, നീയെന്നെ സഹായിക്കുമെന്നതി
നുള്ള ഒരടയാളം എനിക്കുനൽകിയാലും.എൻെറ
ശത്രുക്കൾ ആ അടയാളം കണ്ട് നിരാശരാകട്ടെ.
നീയെൻെറ പ്രാർത്ഥന കേട്ടുവെന്നും എന്നെ
സഹായിക്കുമെന്നും അതു തെളിയിക്കും.

### സങ്കീർത്തനം 87

*കോരഹുകുടുംബത്തിൻെറ ഒരു സ്തുതിഗീതം.*

1യെരൂശലേമിലെ വിശുദ്ധകുന്നുകളിൽ ദൈ
വം തൻെറ ആലയംപണിതു.
2യിസ്രായേലിലെ മറ്റേതു സ്ഥലത്തെക്കാളും
സീയോൻെറ കവാടങ്ങളെ യഹോവ സ്നേഹി
ക്കുന്നു.
3ദൈവത്തിൻെറ നഗരമേ, ജനം നിന്നെപ്പറ്റി
അത്ഭുതകാര്യങ്ങൾ പറയുന്നു.
4ദൈവം തൻെറ ജനത്തിൻെറ മുഴുവൻ പട്ടിക
സൂക്ഷിക്കുന്നു. അവരിൽ ചിലർ ഈജിപ്തിലും
ബാബിലോണിലുമാണ്. ചിലർ ഫെലിസ്ത്യ
യിലും ടൈറിലും എത്യോപ്യയിൽ പോലും
ജനിച്ചു.
5സീയോനിൽ ജനിച്ച സകലരെയും ദൈവം
അറിയുന്നു. അത്യുന്നതനായദൈവമാകുന്നു ആ
നഗരം സൃഷ്ടിച്ചത്.
6ദൈവം തൻെറ ജനത്തിൻെറ മുഴുവൻ പട്ടിക
സൂക്ഷിക്കുന്നു. ഓരോരുത്തനും ജനിച്ചതെവി
ടെയെന്ന് അവനറിയുന്നു.
7ഉത്സവദിനങ്ങളാഘോഷിക്കാൻ ദൈവത്തി
ൻെറജനത യെരൂശലേമിലേക്കുപോകുന്നു. അ
വർ അതീവസന്തുഷ്ടർ. അവർപാടുകയും നൃ
ത്തം വയ്ക്കുകയും ചെയ്യുന്നു. അവർ പറയുന്നു,
“എല്ലാനന്മകളും യെരൂശലേമിൽ നിന്നും വരു
ന്നു.”

### സങ്കീർത്തനം 88

*കോരഹുകുടുംബത്തിൻെറ ഒരു സ്തുതി ഗീതം. സംവിധായകന്, വേദനാകരമായ ഒരു രോഗത്തെപ്പറ്റി എസ്രാഹ്യനായ ഹേമാൻെറ ഒരു ധ്യാനഗീതം.*

1യഹോവയായ ദൈവമേ, നീയെൻെറ രക്ഷ
കനാകുന്നു. പകലും രാത്രിയും ഞാൻ നിന്നോ
ടു പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു.
2എൻെറ പ്രാർത്ഥനകൾക്കു കാതുകൊടുത്താ
ലും. എൻെറ ദയായാചനകൾക്കു കാതു നൽകി
യാലും.
3എൻെറ പ്രാണനുണ്ടായിരിക്കുന്ന ഈ വേദന
തന്നെ ധാരാളമാണ്! വൈകാതെ ഞാൻ മരിക്കും.
4ജനം എന്നെ ഇപ്പോൾത്തന്നെ മരിച്ച ഒരുവ
നെപ്പോലെ, ജീവിക്കാനാകാത്തത്ര ദുർബ്ബലനാ
യവനെപ്പോലെ കരുതുന്നു.
5എന്നെ മരിച്ചവർക്കിടയിൽ പരതിയാലും.
കല്ലറയിൽ കിടക്കുന്ന ഒരു ശവം പോലെ, നീ
മറന്നുപോയ ഒരു പരേതനെപ്പോലെ, നിൻെറ
പരിചരണത്തിൽനിന്നും നിന്നിൽനിന്നും മുറി
ച്ചുമാറ്റിയവനെപ്പോലെയാണു ഞാൻ.
6നീയെന്നെ നിലത്തുള്ള ആ കുഴിയിലിട്ടു.
അതെ, നീയെന്നെ ആ ഇരുട്ടിലേക്കു തള്ളി.
7ദൈവമേ, നീ എന്നോടുകോപിച്ചിരുന്നു. നീ
എന്നെ ശിക്ഷിക്കുകയും ചെയ്തു.
8സുഹൃത്തുക്കൾ എന്നെ കൈവെടിഞ്ഞു. ഒരു
പുറജാതിക്കാരനെപ്പോലെ എല്ലാവരും എന്നെ
ഒഴിവാക്കുന്നു. ഞാൻ വീട്ടിൽ പൂട്ടിയിടപ്പെട്ടി
രിക്കുന്നു. എനിക്കു പുറത്തു കടക്കാനാവില്ല.
9എൻെറ യാതനകളെക്കുറിച്ചു കരഞ്ഞ് എ
ൻെറകണ്ണുകൾ വേദനിക്കുന്നു. യഹോവേ,
ഞാൻ സ്ഥിരമായി നിന്നോടു പ്രാർത്ഥിക്കുന്നു!
എൻെറ കൈകളുയർത്തി നിന്നോടു ഞാൻ
പ്രാർത്ഥിക്കുന്നു.
10യഹോവേ, മരിച്ചവർക്കായി നീ അത്ഭുത
ങ്ങൾചെയ്യുന്നോ? മരിച്ചവർ എഴുന്നേറ്റുനിന്നെ
സ്തുതിക്കുമോ? ഇല്ല!
11കല്ലറകളിൽ കിടക്കുന്ന പരേതർക്ക് നിൻെറ
സ്നേഹത്തെപ്പറ്റി പറയാനാവില്ല. മരിച്ചവരു
ടെലോകത്തുള്ള പരേതർക്ക് നിൻെറ വിശ്വസ്ത
തയെപ്പറ്റി പറയാനാവില്ല.
12ഇരുട്ടിൽ കിടക്കുന്ന പരേതർക്ക് നിൻെറ
അത്ഭുതപ്രവൃത്തികൾ കാണാനാവില്ല. മറക്ക
പ്പെട്ടവരുടെ ലോകത്തെ പരേതർക്ക് നിൻെറ
നന്മയെപ്പറ്റി പറയാനാവില്ല.
13യഹോവേ, ഞാൻ നിൻെറസഹായം തേടു
ന്നു!എന്നുംഅതിരാവിലെ ഞാൻ നിന്നോടു പ്രാ
ർത്ഥിക്കുന്നു.
14യഹോവേ, നീയെന്നെ ഉപേക്ഷിച്ചതെന്തി
ന്? നീയെന്നെ ശ്രവിക്കാതിരിക്കുന്നതെന്തുകൊ
ണ്ട്?
15ചെറുപ്പംമുതൽക്കുതന്നെ ഞാൻ ദുർബ്ബലനും
രോഗിയുമായിരുന്നു. നിൻെറ കോപത്തിനു
ഞാനിരയായി. ഞാൻ നിസ്സഹായൻ.
16യഹോവേ, നീയെന്നോടു കോപിച്ചിരുന്നു.
ശിക്ഷ എന്നെ കൊല്ലുകയും ചെയ്യുന്നു.
17നോവുകളും വേദനകളും എപ്പോഴും എനി
ക്കുണ്ട്. വേദനകളിലും നോവുകളിലും ഞാൻ
മുങ്ങിപ്പോവുകയാണെന്നെനിക്കു തോന്നുന്നു.
18യഹോവേ, എൻെറ മുഴുവൻ സുഹൃത്തുക്ക
ളെയുംസ്നേഹിതരെയും നീ എന്നിൽനിന്ന് എ
ടുത്തുമാറ്റി. എന്നോടൊപ്പം ഇരുട്ടുമാത്രം അവ
ശേഷിച്ചു.

### സങ്കീർത്തനം 89

*എസ്രാഹ്യനായ ഏഥാൻെറ ഒരു ധ്യാനഗീതം.*

1യഹോവയുടെ സ്നേഹത്തെപ്പറ്റി ഞാൻ എ
ന്നെന്നും പാടും. അവൻെറ വിശ്വാസ്യതയെപ്പ
റ്റി ഞാനെന്നെന്നും പാടും!
2യഹോവേ, നിൻെറ നിത്യസ്നേഹത്തിൽ
ഞാൻ സത്യമായും വിശ്വസിക്കുന്നു. നിൻെറ
വിശ്വസ്തത ആകാശം പോലെ നിത്യമാകുന്നു!
3ദൈവം പറഞ്ഞു,“എൻെറ അഭിഷിക്തരാജാ
വുമായി ഞാനൊരു കരാറുണ്ടാക്കി. എൻെറ
ദാസനായ ദാവീദിനോടു ഞാനൊരു വാഗ്ദാ
നം ചെയ്തു:
4ദാവീദേ,നിൻെറ പിൻഗാമികളെ ഞാനെ
ന്നും നിലനിർത്തും. നിൻെറ രാജ്യത്തെ ഞാനെ
ന്നെന്നും നിലനിർത്തും.”

5യഹോവേ, നീ അത്ഭുതങ്ങൾ പ്രവർത്തിക്കു
ന്നു. സ്വർഗ്ഗങ്ങൾ അതിനു നിന്നെ സ്തുതി
ക്കുന്നു. ജനത്തിനു നിന്നെ ആശ്രയിക്കാം. വിശു
ദ്ധന്മാരുടെ സഭ ഇതെപ്പറ്റിപാടുന്നു.
6സ്വർഗ്ഗത്തിൽ യഹോവയ്ക്കു സമന്മാരാരു
മില്ല. “ദൂതന്മാരി”ലാരെയും യഹോവയുമായി
തുലനം ചെയ്യാനാവില്ല.
7വിശുദ്ധന്മാരുമായി ദൈവംകണ്ടുമുട്ടുന്നു. ആ
ദൂതന്മാർ എല്ലാം അവനുചുറ്റിലുമുണ്ട്. അവർ
ദൈവത്തെ ഭയക്കുകയും ആദരിക്കുകയും ചെ
യ്യുന്നു. അവർ അവനുമുമ്പിൽ ഭയഭക്തിയോടെ
നിൽക്കുന്നു.
8സർവ്വശക്തനായ യഹോവേ, നിന്നെപ്പോ
ലെആരുമില്ല. ഞങ്ങൾക്കു നിന്നെ പൂർണ്ണമായും
ആശ്രയിക്കാം.
9സമുദ്രത്തിൻെറ വലിയ തിരമാലകളെ നീ
ഭരിക്കുന്നു. അതിൻെറ കോപാകുലമായ തിരക
ളെ നീ അടക്കുന്നു.
10ദൈവമേ, രഹബിനെ നീ തോല്പിച്ചു. നി
ൻെറശക്തമായ കരങ്ങളാൽ ശത്രുക്കളെ നീ ചിത
റിച്ചു.
11ദൈവമേ, സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള
സകലതും നിൻേറതാകുന്നു. ലോകത്തെയും അ
തിലുള്ള സകലതിനെയും നീ സൃഷ്ടിച്ചു.
12വടക്കും തെക്കുമുള്ള എല്ലാറ്റിനെയും നീ
സൃഷ്ടിച്ചു. താബോർപർവ്വതവും ഹെർമ്മോൻ
പർവ്വതവും നിൻെറ നാമത്തെ സ്തുതിക്കുന്നു.
13ദൈവമേ, നിനക്കുശക്തിയുണ്ട്! നിൻെറ ശ
ക്തി മഹത്താകുന്നു! വിജയം നിൻേറതാകുന്നു!
14നിൻെറ രാജ്യം സത്യത്തിലും നീതിയിലും
അധിഷ്ഠിതമായിരിക്കുന്നു. സത്യവും സ്നേഹ
വും വിശ്വസ്തതയും നിൻെറ സിംഹാസനത്തി
നു മുന്നിലെ ദാസന്മാർ.
15ദൈവമേ, നിൻെറ വിശ്വസ്തദാസർ, യഥാ
ർത്ഥസന്തുഷ്ടർ. നിൻെറ ദയയുടെ പ്രകാശ
ത്തിൽ അവർ വസിക്കുന്നു.
16നിൻെറ നാമം എല്ലായ്പ്പോഴും അവരെ
സ ന്തോഷിപ്പിക്കുന്നു. നിൻെറനന്മയെ അവർ
വാ ഴ്ത്തുന്നു.
17നീയാണവരുടെ അത്ഭുതകരമായ ശക്തി.
അവരുടെ ശക്തി നിന്നിൽ നിന്നുവരുന്നു.
18യഹോവേ, നീയാണു ഞങ്ങളുടെ സംരക്ഷ
കൻ. യിസ്രായേലിൻെറ വിശുദ്ധൻ ഞങ്ങളുടെ
രാജാവ്.
19നിൻെറ ഭക്തരോട് ഒരു ദർശനത്തിൽ നീ
പറഞ്ഞു,“ആൾക്കൂട്ടത്തിൽനിന്നുംഞാനൊരു യു
വാവിനെ തെരഞ്ഞെടുത്തു. ആ യുവാവിനെ
ഞാൻ പ്രമാണിയാക്കുകയും ചെയ്തു. ആ യു
വഭടനെ ഞാൻ ശക്തനാക്കി.
20എൻെറ ദാസനായ ദാവീദിനെ ഞാൻ ക
ണ്ടെത്തി. എൻെറവിശുദ്ധതൈലം കൊണ്ട് അവ
നെ ഞാൻ അഭിഷേകവും ചെയ്തു.
21ദാവീദിനെ ഞാനെൻെറ വലംകൈകൊണ്ടു
താങ്ങി. എൻെറ ശക്തിയാൽ അവനെ ഞാൻ
ബലപ്പെടുത്തുകയും ചെയ്തു.
22അഭിഷിക്തരാജാവിനെ തോല്പിക്കാൻ ശത്രു
ക്കൾക്കാവില്ല. ദുഷ്ടർക്ക് അവനെ തോല്പിക്കാ
നാവില്ല.
23അവൻെറ ശത്രുക്കളെ ഞാൻ ഇല്ലാതാക്കി.
എൻെറ അഭിഷിക്തരാജാവിനെ വെറുത്തവരെ
ഞാൻ പരാജയപ്പെടുത്തി.
24എൻെറ അഭിഷിക്തനെ ഞാനെന്നും സ്നേ
ഹിക്കുകയും പിന്താങ്ങുകയും ചെയ്യുന്നു. എല്ലാ
യ്പ്പോഴും അവനെ ഞാൻ ബലവാനാക്കും.
25എൻെറ അഭിഷിക്തരാജാവിന് ഞാൻ സമു
ദ്രത്തിൻെറചുമതല നൽകി. നദികളെ അവൻ
നിയന്ത്രിക്കും.
26അവനെന്നോടു പറയും,‘നീയെൻെറ പിതാ
വാകുന്നു. നീയെൻെറ ദൈവവും പാറയും രക്ഷ
കനുമാകുന്നു.’
27അവനെ ഞാനെൻെറ ആദ്യജാതപുത്രനാ
ക്കും. അവൻ ലോകത്തിലെ മഹാരാജാവായി
ത്തീരും.
28എൻെറ സ്നേഹം അഭിഷിക്തരാജാവിനെ
എന്നെന്നും സംരക്ഷിക്കും. അവനുമായുള്ള എ
ൻെറകരാർ ഒരിക്കലും അവസാനിക്കില്ല.
29അവൻെറ കുടുംബം എന്നും നിലനിൽക്കും,
സ്വർഗ്ഗമുള്ളിടത്തോളം കാലം അവൻെറ രാജ്യ
വും തുടരും.
30അവൻെറ പിൻഗാമികൾ എൻെറ ഉടമ്പടി
ലംഘിച്ചാൽ, എൻെറ കല്പനകൾ ലംഘിച്ചാൽ,
അവരെ ഞാൻ ശിക്ഷിക്കും.
31അഭിഷിക്തരാജാവിൻെറ പിൻഗാമികൾ എ
ൻെറ നിയമങ്ങളും കല്പനകളും ലംഘിക്കുകയാ
ണെങ്കിൽ
32അവരെ ഞാൻ കഠിനമായി ശിക്ഷിക്കും.
33പക്ഷേ അവരോടുള്ള സ്നേഹം ഞാനൊരി
ക്കലും പിൻവലിക്കയില്ല. ഞാനവർക്കെന്നും വി
ശ്വസ്തനായിരിക്കും.
34ദാവീദുമായുള്ള എൻെറകരാർ ഞാനൊരി
ക്കലും ലംഘിക്കയില്ല. നമ്മുടെ കരാറിൽ ഞാൻ
മാറ്റം വരുത്തുകയില്ല.
35എൻെറ വിശുദ്ധികൊണ്ട്, ഞാനവനൊരു
വാഗ്ദാനം നൽകി. ദാവീദിനോടു ഞാൻ നുണ
പറയുകയുമില്ല!

36ദാവീദിൻെറ കുടുംബം എന്നെന്നും നിലനി
ൽക്കും. സൂര്യനുള്ളത്രകാലം അവൻെറ രാജ്യം
നിലനിൽക്കും.
37അത് ചന്ദ്രനെപ്പോലെ എക്കാലവും തുടരും.
ആകാശങ്ങൾ കരാറിൻെറ തെളിവാകുന്നു. ആ
കരാർ വിശ്വസനീയമാകുന്നു.”
38പക്ഷേ ദൈവമേ, നിൻെറ അഭിഷിക്തനായ
രാജാവിനോടു നീ കോപിക്കുകയും അവനെ
കൈവെടിയുകയും ചെയ്തു.
39നീ നിൻെറ കരാർ തള്ളിക്കളഞ്ഞു. രാജാവി
ൻെറ കിരീടം നീ ചെളിയിലെറിഞ്ഞു.
40രാജാവിൻെറ നഗരത്തിൻെറ മതിലുകൾ
നീ തകർത്തു. അവൻെറ കോട്ടകൾ നീ
തകർത്തു.
41കടന്നുപോകുന്നവർ അവൻെറ വസ്തു
ക്കൾ മോഷ്ടിക്കുന്നു. അയൽക്കാർ അവനെ പരി
ഹസിക്കുന്നു.
42രാജാവിൻെറ ശത്രുക്കളെ നീ സന്തുഷ്ടരാ
ക്കി. അവൻെറശത്രുക്കളെ നീ യുദ്ധത്തിൽ ജയി
പ്പിച്ചു.
43ദൈവമേ, സ്വയം പ്രതിരോധത്തിന് നീയ
വരെ സഹായിച്ചു. യുദ്ധം ജയിക്കാൻ നിൻെറ
രാജാവിനെ നീ അനു വദിച്ചില്ല.

44അവനെ നീ ജയിപ്പിച്ചില്ല. അവൻെറ സിം
ഹാസനം നീ നിലത്തെറിഞ്ഞു.
45അവൻെറ ആയുസ്സ് നീ വെട്ടിച്ചുരുക്കി.
അവ നെ നീ നാണംകെടുത്തി.
46യഹോവേ, എത്രകാലം ഇതുതുടരും? ഞങ്ങ
ളെ നീഎന്നെന്നേക്കും അവഗണിക്കുമോ? നി
ൻെറ കോപം എന്നെന്നേക്കും അഗ്നിപോലെ
ജ്വലിക്കുമോ?

47എന്റെ ആയുസ്സെത്ര ചെറുതെന്ന് ഓർമ്മി
ച്ചാലും: ചെറിയൊരു ജീവിതത്തിനുശേഷം മരി
ക്കാനാണ് നീ ഞങ്ങളെസൃഷ്ടിച്ചത്.
48ആരും ചിരഞ്ജീവികളായിരിക്കില്ല. ആർ
ക്കും കല്ലറയിൽനിന്നും രക്ഷപ്പെടാനാവില്ല.
49ദൈവമേ, മുമ്പു നീ കാട്ടിയസ്നേഹമെവി
ടെ? അവന്റെ കുടുംബത്തോടു വിശ്വസ്തത
കാട്ടുമെന്ന് ദാവീദിനു നീ വാക്കു കൊടുത്തി
രുന്നു.
50-51യഹോവേ, ജനം നിന്റെ ദാസനെ എങ്ങ
നെ അപമാനിച്ചെന്ന് ഓർമ്മിച്ചാലും. യഹോ
വേ, നിന്റെ ശത്രുക്കളിൽനിന്നുള്ള ആ അപമാ
നങ്ങളെല്ലാം ഞാൻ ശ്രദ്ധിക്കേണ്ടിവന്നു. നിന്റെ
അഭിഷിക്തരാജാവിനെ അവർ അപമാനിച്ചു.
52യഹോവ എന്നെന്നേക്കും വാഴ്ത്തപ്പെടട്ടെ!
ആമേൻ, ആമേൻ!

## പുസ്തകം 4

### സങ്കീർത്തനം 90

*ദൈവപുരുഷനായ മോശെയുടെ ഒരു
പ്രാർത്ഥന.*

1യജമാനനേ, നീ എന്നെന്നേക്കും ഞങ്ങളുടെ
സങ്കേതമായിരിക്കുന്നു.
2ദൈവമേ, പർവ്വതങ്ങൾ ഉണ്ടാക്കപ്പെടുന്നതി
നും ഭൂമിയും ലോകവും നിർമ്മിക്കപ്പെടുന്നതി
നുംമുമ്പേ നീ ദൈവമാകുന്നു. ദൈവമേ,നീ എ
ല്ലായ്പ്പോഴും ദൈവമായിരുന്നു. എല്ലായ്പ്പോ
ഴും നീ ദൈവം ആയിരിക്കുകയും ചെയ്യും!
3ഈ ലോകത്തേക്കു നീ മനുഷ്യരെ കൊണ്ടു
വരുന്നു.അവരെ നീ വീണ്ടും മണ്ണാക്കിമാറ്റുകയും
ചെയ്യുന്നു.
4നിനക്ക് ഒരായിരം വർഷങ്ങൾ ഇന്നലത്തെ
പ്പോലെ, കഴിഞ്ഞരാത്രിപോലെയാകുന്നു.
5നീ ഞങ്ങളെ തൂത്തുവാരിക്കളയുന്നു. ഞങ്ങ
ളുടെ ജീവിതം ഒരു സ്വപ്നം പോലെയാകുന്നു.
നേരംപുലരുമ്പോൾ ഞങ്ങളില്ലാതെയുമാകുന്നു.
ഞങ്ങൾ പുല്ലുപോലെയാകുന്നു.
6പുല്ല് പ്രഭാതത്തിൽ വളരുകയും വൈകു
ന്നേരം ഉണങ്ങി നശിക്കുകയും ചെയ്യുന്നു.
7ദൈവമേ,നിന്റെ കോപം ഞങ്ങളെ നശിപ്പി
ച്ചു. നിന്റെ കോപം ഞങ്ങളെ ഭയപ്പെടുത്തുന്നു!
8ഞങ്ങളുടെ പാപങ്ങളെപ്പറ്റിയെല്ലാം നീയറി
യുന്നു.ഞങ്ങളുടെ ഓരോ രഹസ്യപാപവും നീ
കാണുന്നു.
9നിന്റെ കോപത്തിന് ഞങ്ങളുടെ ജീവിതം
അവസാനിപ്പിക്കാൻ കഴിയും. ഞങ്ങളുടെ ജീ
വിതങ്ങൾ ഒരു മർമ്മരം പോലെ മാഞ്ഞുപോ
കുന്നു.
10ഞങ്ങളുടെ ആയുസ്സ് എഴുപതു വയസ്സായി
രിക്കാം. ശക്തരാകുന്നുവെങ്കിൽ അത് എൺപതാ
യേക്കാം. കഠിനാദ്ധ്വാനവുംവേദനയും നിറഞ്ഞ
താണ് ഞങ്ങളുടെജീവിതം. പെട്ടെന്നു ഞങ്ങളു
ടെ ജീവിതങ്ങൾ അവസാനിക്കുകയും ഞങ്ങൾ
പറന്നകലുകയും ചെയ്യും.
11ദൈവമേ, നിന്റെ കോപത്തിന്റെ പൂർ
ണ്ണശക്തി ആരും മനസ്സിലാക്കിയിട്ടില്ല. പക്ഷേ,
ദൈവമേ, ഞങ്ങളുടെ ഭയവും നിന്നോടുള്ള
ആദരവും നിന്റെ കോപത്തിന്റെയത്രതന്നെ
വരും.
12ഞങ്ങളുടെ ജീവിതം യഥാർത്ഥത്തിൽ എത്ര
ഹ്രസ്വമാണെന്നു ഞങ്ങളെ പഠിപ്പിച്ചാലും. അ
ങ്ങനെ ഞങ്ങൾക്ക് യഥാർത്ഥ വിവേകികളാകാ
മല്ലോ.
13യഹോവേ,എപ്പോഴും ഞങ്ങളിലേക്കുമടങ്ങി
വന്നാലും. നിന്റെ ദാസന്മാരോടു ദയ കാട്ടിയാ
ലും.
14എല്ലാപ്രഭാതത്തിലും നിന്റെ സ്നേഹം ഞ
ങ്ങളിൽ നിറച്ചാലും. ഞങ്ങൾ സന്തോഷത്തോ
ടെ ജീവിതം ആസ്വദിക്കട്ടെ.
15ഞങ്ങളുടെ ജീവിതത്തിൽ നീ ഞങ്ങൾക്കു
ദു:ഖവും ദുരിതങ്ങളും നൽകി. ഇനി ഞങ്ങൾക്കു
സന്തോഷം നൽകിയാലും.
16നീ അവർക്കായി ചെയ്യാവുന്ന അത്ഭുതകൃ
ത്യങ്ങൾ നിന്റെദാസന്മാർ കാണാനിടയാകട്ടെ.
അവരുടെ കുട്ടികൾ നിന്റെ തേജസ്സും കാണട്ടെ.
17ഞങ്ങളുടെ ദൈവവും യജമാനനുമായവൻ
ഞങ്ങളോടു ദയ കാട്ടട്ടെ. ഞങ്ങൾ ചെയ്യുന്ന
കാര്യങ്ങൾ ഞങ്ങൾക്കു സാധ്യമാക്കട്ടെ. ഞങ്ങൾ
ചെയ്യുന്നതെല്ലാം ദൈവം സാധ്യമാകട്ടെ.

### സങ്കീർത്തനം 91

1അത്യുന്നതനായ ദൈവത്തിന്റെയടുത്ത് നി
നക്ക് മറഞ്ഞിരിക്കാം. സർവ്വശക്തനായ ദൈവ
ത്തിന്റെയടുത്തേക്കു സംരക്ഷണം തേടി നിന
ക്കു പോകാം.
2യഹോവയോടു ഞാൻ പറയുന്നു: “നീയാ
ണെന്റെ അഭയസ്ഥാനം, കോട്ട. എന്റെ ദൈവ
മേ, ഞാൻ നിന്നിൽ ആശ്രയിക്കുന്നു.”
3പതിയിരിക്കുന്ന അപകടങ്ങളിൽ നിന്നും
മാരക രോഗങ്ങളിൽനിന്നും ദൈവം നിന്നെ ര
ക്ഷിക്കും.
4സംരക്ഷണത്തിനായി നിനക്കു ദൈവത്തെ
സമീപിക്കാം. പക്ഷി ചിറകിന്നടിയിൽ സ്വന്തം
കുഞ്ഞുങ്ങളെ ഒതുക്കുമ്പോലെ അവൻ നിന്നെ
സംരക്ഷിക്കും. അവന്റെ വിശ്വസ്തത നിന്നെ
സംരക്ഷിക്കുന്ന ഒരു കവചംപോലെയും സംര
ക്ഷണഭിത്തിപോലെയും ആയിരിക്കും.
5രാത്രിയിൽ നിനക്കു ഭയപ്പെടാനൊന്നുമു
ണ്ടായിരിക്കില്ല. പകൽ, നീ ശത്രുവിന്റെ അമ്പി
നെയും പേടിക്കേണ്ടതില്ല.
6ഇരുട്ടിൽ വരുന്ന രോഗങ്ങളെയോ ഉച്ചയ്ക്കു
വരുന്ന ഭീകര രോഗങ്ങളെയോ നീ ഭയപ്പെടുക
യില്ല.
7ആയിരം ശത്രുക്കളെ നീ പരാജയപ്പെടുത്തും.
നിന്റെസ്വന്തം വലതുകരംതന്നെ പതിനാ
യിരം ശത്രുഭടന്മാരെ തോല്പിക്കും. ശത്രുക്കൾ നി
ന്നെ സ്പർശിക്കുകകൂടിയില്ല!
8വെറുതെനോക്കുക, ആ ദുഷ്ടന്മാർ
ശിക്ഷിക്കപ്പെട്ടിരിക്കുന്നതു നിനക്കു കാണാം.
9എന്തുകൊണ്ടെന്നാൽ, യഹോവയിൽ നീ ആ
ശ്രയിച്ചു. അത്യുന്നതനായ ദൈവത്തെ നീ നി
ന്റെ അഭയസ്ഥാനമാക്കി.
10നിനക്കൊരു ദോഷവും സംഭവിക്കയില്ല. നി
ന്റെ വസതിയിൽ ഒരു രോഗവുമുണ്ടായിരിക്ക
യില്ല.
11ദൈവം നിനക്കായി തന്റെ ദൂതന്മാരോടു
കല്പിക്കുകയും നീ പോകുന്നിടത്തൊക്കെ അവർ
നിന്നെ സംരക്ഷിക്കുകയും ചെയ്യും.
12നിന്റെകാൽ കല്ലിൽ തട്ടാതെ അവരുടെ
കൈകൾ നിന്നെ ഉയർത്തും.
13സിംഹങ്ങൾക്കും വിഷസർപ്പങ്ങൾക്കുംമേൽ
നടക്കാൻ നിനക്കു ശക്തിയുണ്ടാകും.
14യഹോവപറയുന്നു, “ഒരുവനെന്നിൽ ആശ്ര
യിച്ചാൽ, ഞാനവനെ രക്ഷിക്കും. എന്റെനാമ
ത്തെ ആരാധിക്കുന്ന ഭക്തരെ ഞാൻ സംരക്ഷി
ക്കും.

15എൻെറഭക്തർ എന്നോടു സഹായമപേക്ഷി
ക്കുമ്പോൾ ഞാനവർക്കു മറുപടി നൽകും. ദുരി
തകാലത്തു ഞാനവർക്കു തുണയാകും. അവരെ
ഞാൻ രക്ഷിക്കുകയും ബഹുമാനിക്കുകയും ചെ
യ്യും.
16എന്നെ പിൻപറ്റുന്നവർക്ക് ഞാൻ ദീർഘാ
യുസ്സുനൽകും. അവരെ ഞാൻ രക്ഷിക്കുകയും
ചെയ്യും."

### സങ്കീർത്തനം 92

*ശബ്ബത്തിനെപ്പറ്റിയുള്ള ഒരു സ്തുതിഗീതം.*

1യഹോവയെ സ്തുതിക്കുന്നതു നല്ലത്. അ
ത്യുന്നതനായ ദൈവമേ, നിൻെറനാമത്തെ വാ
ഴ്ത്തുന്നതു നല്ലത്.
2പ്രഭാതത്തിൽ നിൻെറ സ്നേഹത്തെപ്പറ്റി
യും രാത്രിയിൽ നിൻെറ വിശ്വസ്തതയെപ്പ
റ്റിയും പാടുന്നത് നല്ലത്.
3പത്തുതന്ത്രികളുള്ള ഉപകരണംകൊണ്ടും കി
ന്നരവും വീണയുംകൊണ്ടും ദൈവത്തിനു സം
ഗീതമാലപിക്കുന്നതു നല്ലത്.
4യഹോവേ, നിൻെറ പ്രവൃത്തികളിലൂടെ നീ
ഞങ്ങൾക്ക് യഥാർത്ഥ ആനന്ദംപകരുന്നു. അക്കാ
ര്യങ്ങളെപ്പറ്റി ഞങ്ങൾ സന്തോഷത്തോടെ പാടു
ന്നു.
5യഹോവേ, നീ അത്തരം മഹാകാര്യങ്ങൾ
ചെയ്തു. നിൻെറചിന്തകൾ മനസ്സിലാക്കാൻ
ഞങ്ങൾക്കു വളരെ പ്രയാസം.
6നിന്നോടു തുലനം ചെയ്യുമ്പോൾ മനുഷ്യൻ
മന്ദരായ മൃഗങ്ങൾപോലെയാണ് ഞങ്ങൾ ഒന്നും
മനസ്സിലാകാത്ത മൂഢന്മാരെപ്പോലെയാകുന്നു
7ദുഷ്ടന്മാർ പുല്ലിനെപ്പോലെ ജീവിച്ചു മരി
ക്കുന്നു. അവരുടെ വിലകെട്ട പ്രവൃത്തി എന്നെ
ന്നേക്കും നശിപ്പിക്കപ്പെടും.
8പക്ഷേ യഹോവേ, നീ എന്നെന്നേക്കും ആദ
രിക്കപ്പെടും.
9യഹോവേ, നിൻെറശത്രുക്കൾ മുഴുവൻ നശി
പ്പിക്കപ്പെടും. തിന്മകൾ ചെയ്യുന്നവരെല്ലാം ന
ശിപ്പിക്കപ്പെടും.
10പക്ഷേ, നീയെന്നെ ശക്തനാക്കിയാലും. ഉറ
ച്ച കൊമ്പുകളുള്ള ആണാടിനെപ്പോലെയായി
രിക്കും ഞാൻ. വിശിഷ്ടവേലയ്ക്കായി നീയെ
ന്നെ തെരഞ്ഞെടുത്തു. അഭിഷേകതൈലം നീ
എൻെറമേൽ ഒഴിക്കുകയും ചെയ്തു.
11എനിക്കു ചുറ്റും ഞാൻ ശത്രുക്കളെ കാണു
ന്നു. എന്നെ ആക്രമിക്കാനൊരുങ്ങിയ വലിയ
കാളകളെപ്പോലെ. എന്നെപ്പറ്റി അവർ പറയു
ന്നതു ഞാൻ കേൾക്കുന്നു.
12-13നീതിമാന്മാർ, യഹോവയുടെ ആലയ
ത്തിൽ നട്ട ലെബാനോനിലെ ദേവദാരുപോ
ലെ. നീതിമാന്മാർ, നമ്മുടെ ദൈവത്തിൻെറ
ആലയത്തിൻെറ തിരുമുറ്റത്തു പൂക്കുന്ന ഈന്ത
പ്പനപോലെ.
14വയസ്സായാലും അവർ ആരോഗ്യമുള്ള ചെ
റുമരങ്ങളെപ്പോലെ ഫലം കായ്ക്കും.
15യഹോവ നല്ലവനെന്ന് ഓരോരുത്തരെയും
കാണിക്കാൻ അവർ അവിടെയുണ്ട്. അവനെ
ൻെറ പാറയാകുന്നു. അവൻ യാതൊരുതെറ്റും
ചെയ്യുന്നുമില്ല.

### സങ്കീർത്തനം 93

1യഹോവ രാജാവാകുന്നു. പ്രതാപവും ശ
ക്തിയും അവൻ വസ്ത്രംപോലെ അണിയുന്നു.
അവൻ തയ്യാറായിരിക്കുന്നതിനാൽ മുഴുവൻ
ലോകവും സുരക്ഷിതം. അത് കുലുങ്ങിപ്പോ
കയില്ല. (നശിപ്പിക്കപ്പെടില്ല)
2ദൈവമേ, നിൻെറ രാജ്യം അനാദിയാണ്.
ദൈവമേ, നീ അനാദിയാണ്!
3യഹോവേ, നദികളുടെ ശബ്ദം വളരെ ഉച്ച
ത്തിൽ. ആർത്തലയ്ക്കുന്ന തിരകൾക്കും വലിയ
ശബ്ദം.
4ആർക്കുന്ന കടലിലെ തിര ശബ്ദമാർന്നതും
ശക്തവും. പക്ഷേ ഉന്നതങ്ങളിലെ യഹോവ
കൂടുതൽ ശക്തൻ.
5യഹോവേ, നിൻെറ നിയമങ്ങൾഎക്കാലവും
തുടരും. നിൻെറ വിശുദ്ധ ആലയം ദീർഘകാലം
നിലനിൽക്കും.

### സങ്കീർത്തനം 94

1മനുഷ്യരെശിക്ഷിക്കുന്ന ദൈവമാണു യഹോ
വേ നീ. മനുഷ്യർക്കു ശിക്ഷയുമായി വരുന്ന
ദൈവമാണു നീ.
2മുഴുവൻ ഭൂമിയുടെയും ന്യായാധിപനാണു
നീ. അഹങ്കാരികൾക്ക് അവരർഹിക്കുന്ന ശിക്ഷ
നൽകിയാലും.
3യഹോവേ, ദുഷ്ടന്മാർ എത്രകാലം സന്തോ
ഷിക്കും? എത്രകാലം യഹോവേ?
4എത്രകാലം അവർ തങ്ങളുടെ ദുഷ്പ്രവൃത്തി
കളെപ്പറ്റി വീമ്പുപറയും?
5യഹോവേ, നിൻെറ ജനത്തെ അവർ പീഡി
പ്പിച്ചു. നിൻെറ ജനത്തിനവർ യാതനകൾ നൽ
കി.
6ആ ദുഷ്ടന്മാർ വിധവകളെയും ഞങ്ങളുടെ
രാജ്യത്തു വസിക്കുന്ന വിദേശികളെയും വധി
ക്കുന്നു. അനാഥക്കുട്ടികളെ അവർ കൊല ചെയ്യു
ന്നു.
7തങ്ങൾ ദുഷ്ടത പ്രവർത്തിക്കുന്നത് യഹോ
വകാണുന്നില്ലെന്ന് അവർ പറയുകയും ചെയ്യു
ന്നു! എന്താണു സംഭവിക്കുന്നതെന്ന് യിസ്രായേ
ലിൻെറ ദൈവത്തിനറിയില്ലത്രെ.
8ദുഷ്ടന്മാരേ, നിങ്ങൾ വിഡ്ഢികൾ. നിങ്ങ
ളെപ്പോഴാണു പാഠം പഠിക്കുക? ദുഷ്ടന്മാരേ,
നിങ്ങൾ വളരെ ഭോഷന്മാർ! നിങ്ങൾ മനസ്സിലാ
ക്കാൻ പഠിക്കണം.
9ദൈവമാണു നമ്മുടെ ചെവികളുണ്ടാക്കിയ
ത്, അതിനാൽ തീർച്ചയായും അവനും ചെവി
യുണ്ട്. സംഭവങ്ങൾ അവനു കേൾക്കുകയും ചെ
യ്യാം! ദൈവമാണു നമ്മുടെ കണ്ണുകൾ ഉണ്ടാക്കി
യത്, അതിനാലവനും കണ്ണുകളുണ്ട്. സംഭവങ്ങ
ൾ അവനു കാണുകയും ചെയ്യാം!
10ദൈവം അവരെക്രമപ്പെടുത്തും. എന്തു ചെ
യ്യണമെന്ന് ദൈവം അവരെ പഠിപ്പിക്കും.
11മനുഷ്യരെന്തു ചിന്തിക്കുന്നുവെന്ന് ദൈവം
അറിയുന്നു. ഒരൊറ്റ ഊത്തിനേയുള്ളൂ മനുഷ്യ
രെന്നും ദൈവം അറിയുന്നു.
12യഹോവയുടെ ശിക്ഷണം കിട്ടുന്നവൻ ഭാ
ഗ്യവാൻ. ശരിയായജീവിതമാർഗ്ഗം ദൈവം അവ
നു കാട്ടിക്കൊടുക്കും.
13ദൈവമേ, ദുരിതങ്ങളുണ്ടാകുമ്പോൾ ശാന്ത
നായിരിക്കാൻ നീയവനെസഹായിക്കും. ദുഷ്ട
ന്മാർ കല്ലറയിലാകുംവരെ അവനെ ശാന്തനാ
യിരിക്കാൻ നീ സഹായിക്കും.
14യഹോവ തൻെറജനത്തെ കൈവെടിയുക
യില്ല. സഹായിക്കാതെ അവനവരെ അയയ്ക്കു
കയില്ല.
15ന്യായം തിരിച്ചുവരികയും അതു നീതിയി
ലേക്കുനയിക്കുകയും ചെയ്യും. അനന്തരം അവി
ടെ നീതിമാന്മാരും വിശ്വസ്തരുമുണ്ടാകും.

16ദുഷ്ടർക്കെതിരെ എന്നെ ആരും സഹായി
ച്ചില്ല. ദുഷ്ടർക്കെതിരെ നിൽക്കാൻ ആരും എ
ന്നോടൊപ്പം ഉണ്ടായില്ല.
17യഹോവ സഹായിച്ചില്ലായിരുന്നെങ്കിൽ
ഞാൻ മരണംകൊണ്ട് നിശ്ശബ്ദനാക്കപ്പെട്ടേനെ!
18ഞാൻ വീഴാറായിരുന്നെന്നെനിക്കറിയാം, പ
ക്ഷേ യഹോവ തന്റെ ഭക്തനെതാങ്ങി.
19എന്റെ മനസ്സ് വളരെ കലങ്ങുകയും ദു:ഖി
ക്കുകയുംചെയ്തു. പക്ഷേ യഹോവേ, നീ എ
ന്നെ ആശ്വസിപ്പിക്കുകയും സന്തോഷിപ്പിക്കു
കയും ചെയ്തു!
20നിയമം ഉപയോഗിക്കുന്ന സൂത്രശാലികളാ
യ ന്യായാധിപന്മാരെ ദൈവം സഹായിക്കുന്നി
ല്ല. ജനങ്ങൾക്കു ജീവിതം ദുരിതപൂർണ്ണമാക്കു
കയാണ് ആ ദുഷ്ടന്യായാധിപന്മാർ.
21ആ ന്യായാധിപന്മാർ നീതിമാന്മാരെ ആക്ര
മിക്കുന്നു. കുറ്റവാളികളാണെന്നു പറഞ്ഞ് നി
ഷ്കളങ്കരെ അവർ കൊല്ലുന്നു.
22പക്ഷേ യഹോവയാണ് പർവ്വതനെറുകയി
ലെ എന്റെ അഭയസ്ഥാനം. എന്റെപാറയാകു
ന്ന ദൈവം എന്റെ അഭയസ്ഥാനമാകുന്നു!
23ദൈവം ആ ദുഷ്ടന്യായാധിപന്മാരെ അവ
രുടെ പ്രവൃത്തികൾക്കു ശിക്ഷിക്കും. പാപം ചെ
യ്തതിനാൽ ദൈവം അവരെ നശിപ്പിക്കും. ന
മ്മുടെ ദൈവമാകുന്ന യഹോവ ആ ദുഷ്ടന്യാ
യാധിപന്മാരെ നശിപ്പിക്കും.

## സങ്കീർത്തനം 95

1വരൂ, നമുക്കു യഹോവയെ വാഴ്ത്താം. നമ്മെ
രക്ഷിക്കുന്നപാറയ്ക്കു നമുക്ക് ആർപ്പുവിളിക്കാം.
2നമുക്ക് യഹോവയ്ക്കു കൃതജ്ഞതാ ഗാന
ങ്ങൾ പാടാം. സന്തോഷഗാനങ്ങൾകൊണ്ട് നമു
ക്കവനെ വാഴ്ത്താം.
3എന്തുകൊണ്ടെന്നാൽ യഹോവ മഹാനായ
ദൈവമാകുന്നു. മറ്റെല്ലാ“ദേവന്മാ”രുടെമേലും ഭ
രണം നടത്തുന്ന രാജാവാണവൻ.
4അഗാധഗുഹകളും ഉന്നതപർവ്വതങ്ങളും യ
ഹോവയുടേതാകുന്നു.
5സമുദ്രം ദൈവത്തിന്റേതാകുന്നു- അവനതി
നെസൃഷ്ടിച്ചു. കരപ്രദേശത്തെ അവൻ സ്വന്തം
കൈകൊണ്ടു സൃഷ്ടിച്ചു.
6വരിക, നമുക്ക് നമസ്കരിച്ച് അവനെ ആരാ
ധിക്കാം! നമ്മുടെ സ്രഷ്ടാവായ ദൈവത്തെ
നമുക്കു വാഴ്ത്താം.
7അവൻ നമ്മുടെ ദൈവവും നമ്മൾ അവന്റെ
ജനവുമാകുന്നു. അവന്റെ ശബ്ദത്തിനു കാ
തോർത്താൽ ഇന്നുനമ്മൾ അവന്റെ കുഞ്ഞാടു
കൾ.
8ദൈവം പറയുന്നു, “മരുഭൂമിയിലെ മെരീബ
യിലും മസ്സായിലും ഉണ്ടായതുപോലെ കഠിന
ഹൃദയരാകരുത്.
9നിങ്ങളുടെ പൂർവ്വികർ എന്നെ പരീക്ഷിച്ചു.
അവരെന്നെ പരീക്ഷിച്ചെങ്കിലും എനിക്കെന്തു
ചെയ്യാനാകുമെന്നവർ നേരിട്ടു കണ്ടു!
10നാല്പതുവർഷം അവരോടു ഞാൻ ക്ഷമയോ
ടെപെരുമാറി. അവർ വിശ്വസ്തരല്ലെന്നു ഞാ
നറിഞ്ഞു. എന്റെ വചനങ്ങളനുസരിക്കാൻ അ
വർ കൂട്ടാക്കിയില്ല.
11അതിനാൽ ഞാൻ കോപിക്കുകയും അവർ
എന്റെ വിശ്രമദേശത്തു പ്രവേശിക്കയില്ലെന്നു
സത്യം ചെയ്യുകയും ചെയ്തു.

## സങ്കീർത്തനം 96

1യഹോവ ചെയ്തിരിക്കുന്ന പുതിയകാര്യ
ങ്ങളെപ്പറ്റി പുതിയൊരു ഗാനംപാടുക! മുഴു
വൻ ലോകവും യഹോവയെ സ്തുതിക്കട്ടെ.
2യഹോവയെ സ്തുതിക്കുക! അവന്റെ നാമം
അനുഗൃഹീതമാകട്ടെ! സദ്വാർത്ത പ്രസംഗിക്കു
ക! അവൻ നമ്മെ എന്നും രക്ഷിക്കുന്നതിനെപ്പറ്റി
പ്രസംഗിക്കുക!
3ദൈവം യഥാർത്ഥത്തിൽ അത്ഭുതവാനാ
ണെന്നു മനുഷ്യരോടു പറയുക. അവന്റെ
അത്ഭുതപ്രവൃത്തികളെപ്പറ്റി എല്ലായിടവുമുള്ള
മനുഷ്യരോടു പറയുക.
4യഹോവ മഹാനും സ്തുത്യർഹനുമാകുന്നു.
മറ്റേതു “ദേവന്മാ”രെക്കാളും അവൻ ഭയങ്കരനാ
കുന്നു.
5മറ്റു രാജ്യങ്ങളിലെ “ദേവന്മാ”രെല്ലാം വെറും
പ്രതിമകൾ മാത്രം. പക്ഷേ ദൈവം സ്വർഗ്ഗങ്ങളെ
സൃഷ്ടിച്ചു.
6അവനുമുന്നിൽ ഒരു മനോഹരതേജസ്സു തിള
ങ്ങുന്നു. ദൈവത്തിന്റെ ആലയത്തിൽ കരുത്തും
സൗന്ദര്യവും വിളങ്ങുന്നു.
7കുടുംബങ്ങളേ, രാഷ്ട്രങ്ങളേ, സ്തുതിഗീത
ങ്ങൾ പാടുകയും യഹോവയെ മഹത്വപ്പെടു
ത്തുകയും ചെയ്യുക.
8യഹോവയുടെ നാമം വാഴ്ത്തപ്പെടട്ടെ. വഴി
പാടുകളുമായി ആലയത്തിലേക്കു പോകുക.
9യഹോവയെ അവന്റെ മനോഹര ആലയ
ത്തിൽ ആരാധിക്കുക. ഭൂമിയിലെ ഓരോ വ്യക്തി
യും യഹോവയെ ആരാധിക്കട്ടെ.
10യഹോവയാണു രാജാവെന്ന് രാഷ്ട്രങ്ങളോ
ടു പ്രഖ്യാപിക്കുക! അങ്ങനെലോകം നശിപ്പിക്ക
പ്പെടാതിരിക്കും. യഹോവ മനുഷ്യരെ നീതി
യോടെ ഭരിക്കും.
11സ്വർഗ്ഗങ്ങളേ, സന്തോഷിക്കുക! ഭൂമിയേ, ആ
നന്ദിക്കുക! സമുദ്രമേ, അതിലെ സർവ്വവസ്തു
ക്കളേ, ആനന്ദിച്ച് ആർപ്പുവിളിക്കുക!
12വയലുകളേ, അതിലെ സർവ്വവിളകളേ, ആ
ഹ്ലാദിക്കുക! കാട്ടിലെ മരങ്ങളേ, ആനന്ദിച്ചു
പാടുക!
13സന്തോഷിച്ചിരിക്കുക, എന്തെന്നാൽ യ
ഹോവ വരികയായി. ലോകത്തെഭരിക്കാൻ യ
ഹോവ വരുന്നു. ന്യായവും നീതിയും കൊണ്ട്
അവൻ ലോകത്തെ ഭരിക്കും.

## സങ്കീർത്തനം 97

1യഹോവയുടെ ഭരണത്തിൽ ഭൂമി സന്തോ
ഷിക്കുന്നു. വിദൂരദേശങ്ങൾ സന്തോഷിക്കുന്നു.
2കറുത്തിരുണ്ട മേഘങ്ങൾ യഹോവയ്ക്കു ചു
റ്റും ഉണ്ട്. നന്മയും നീതിയും അവന്റെ രാജ്യ
ത്തെ ശക്തമാക്കുന്നു.
3യഹോവയ്ക്കു മുമ്പേപോകുന്ന അഗ്നി അ
വന്റെ ശത്രുക്കളെ നശിപ്പിക്കുന്നു.
4അവന്റെ മിന്നൽ ആകാശത്തു മിന്നുന്നു.
മ നുഷ്യർ അതു കണ്ടു ഭയക്കുന്നു.
5ഭൂമിയുടെ യജമാനനായ യഹോവയ്ക്കു മു
ന്നിൽ പർവ്വതങ്ങൾ മെഴുകുപോലെ ഉരുകുന്നു.
6ആകാശങ്ങളേ, അവന്റെ നന്മയെപ്പറ്റി പ്ര
സംഗിക്കുക! ഓരോരുത്തരും ദൈവത്തിന്റെ തേ
ജസ്സ് കാണട്ടെ!
7മനുഷ്യർ തങ്ങളുടെ വിഗ്രഹങ്ങളെ ആരാധി
ക്കുന്നു. തങ്ങളുടെ “ദേവന്മാ”രെപ്പറ്റി അവർ ഉ
ച്ചത്തിൽ സംസാരിക്കുന്നു. പക്ഷേ അവർ ലജ്ജി
തരാകും. അവരുടെ “ദേവന്മാർ” യഹോവയെ
നമസ്കരിച്ച് ആരാധിക്കും.
8സീയോനേ, ശ്രദ്ധിക്കൂ, സന്തോഷിക്കൂ! യെ
ഹൂദയിലെ നഗരങ്ങളേ, സന്തോഷിക്കൂ! എന്തു

കൊണ്ടെന്നാൽ, യഹോവ വിവേകത്തോടെ വി
ധിക്കുന്നു.
9അത്യുന്നതനായ യഹോവേ, സത്യത്തിൽ
നീ ഭൂമിയുടെ ഭരണാധിപനാകുന്നു. നീ മറ്റു
"ദൈവങ്ങ"ളെക്കാൾ ശക്തനാകുന്നു.
10യഹോവയെ സ്നേഹിക്കുന്നവർ ദുഷ്ടത
യെവെറുക്കുന്നു. അങ്ങനെദൈവം തന്റെ ഭക്ത
രെരക്ഷിക്കുന്നു. ദൈവം തന്റെ ഭക്തരെ ദുഷ്ട
ന്മാരിൽ നിന്നും രക്ഷിക്കുന്നു.
11പ്രകാശവും ആനന്ദവും നീതിമാന്മാരിൽ
തി ളങ്ങുന്നു.
12നീതിമാന്മാരേ, യഹോവയിൽ ആനന്ദിക്കു
ക! അവന്റെ വിശുദ്ധനാമത്തെ ആദരിക്കുക!

## സങ്കീർത്തനം 98

*ഒരു സ്തുതിഗീതം.*

1യഹോവ പുതിയതും അത്ഭുതകരവുമായ
പ്രവൃത്തികൾ ചെയ്തതിനാൽ അവനൊരു പു
തിയ സ്തോത്രം പാടുക!
2അവന്റെ പരിശുദ്ധമായ വലതുകരം അവ
നു വീണ്ടും വിജയം കൊണ്ടുവന്നു.
3രക്ഷിക്കാനുള്ള തന്റെശക്തി യഹോവ രാ
ഷ്ട്രങ്ങൾക്കു കാട്ടിക്കൊടുത്തിരിക്കുന്നു. യഹോ
വ തന്റെ നന്മഅവർക്കു കാട്ടിക്കൊടുത്തു.
4അവന്റെ ഭക്തന്മാർ, യിസ്രായേലുകാരോ
ടുള്ള ദൈവത്തിന്റെ വിശ്വസ്തത ഓർമ്മിക്കു
ന്നു. നമ്മുടെ ദൈവത്തിന്റെ രക്ഷിക്കാനുള്ള
ശക്തിയെ വിദൂരദേശക്കാർ കണ്ടു.
5ലോകത്തിലുള്ള സകലരുമേ, സന്തോഷ
ത്തോടെ ആഹ്ലാദിച്ച് യഹോവയ്ക്ക് ആർപ്പു
വിളിക്കുക. വേഗമാകട്ടെ, സ്തുതിഗീതങ്ങൾ
പാടിത്തുടങ്ങുക!
6കിന്നരങ്ങളേ, യഹോവയെ വാഴ്ത്തുക. വീ
ണാസംഗീതമേ, അവനെ വാഴ്ത്തുക.
7കൊമ്പും കുഴലും വിളിക്കുകയും നമ്മുടെ
രാജാവായ യഹോവയ്ക്ക് ആഹ്ലാദത്തോടെ ആ
ർത്തുവിളിക്കുകയും ചെയ്യുക.
8കടലും ഭൂമിയും അതിലുള്ളവയെല്ലാം ഉച്ച
ത്തിൽ പാടട്ടെ.
9നദികളേ, നിങ്ങൾ കൈയടിക്കുക! പർവ്വത
ങ്ങളേ സംഘഗാനം പാടുക!
10യഹോവയ്ക്കുമുമ്പിൽ പാടുക. എന്തെന്നാ
ൽ അവൻ ലോകം ഭരിക്കാൻ വരുന്നു. അവൻ
ലോകത്തെ നീതിയോടെ ഭരിക്കും.* മനുഷ്യരെ
അവൻ നന്മയോടെ ഭരിക്കും

## സങ്കീർത്തനം 99

1യഹോവയാകുന്നു രാജാവ്. അതിനാൽ രാ
ഷ്ട്രങ്ങൾ ഭയംകൊണ്ടു വിറയ്ക്കട്ടെ. കെരൂബു
മാലാഖകൾക്കുമേൽ, ദൈവം രാജാവായി ഇരി
ക്കുന്നു. അതിനാൽ ലോകം ഭയംകൊണ്ടു വിറ
യ്ക്കട്ടെ.
2സീയോനിലുള്ള യഹോവ മഹാൻ! എല്ലാ
ജനങ്ങൾക്കുംമേൽ അവൻ മഹാനായകൻ.
3എല്ലാ മനുഷ്യരും നിന്റെനാമത്തെ വാഴ്ത്ത
ട്ടെ. ദൈവത്തിന്റെ നാമം ഭയാനകം. അവൻ
പരിശുദ്ധൻ.
4ശക്തനായ രാജാവ്ന്യായത്തെ ഇഷ്ടപ്പെടു
ന്നു. ദൈവമേ, നീ നന്മയെ സൃഷ്ടിച്ചു. യാ
ക്കോബിന് (യിസ്രായേൽ) നീ നന്മയും നീതി
യും കൊണ്ടുവന്നു.
5നമ്മുടെ ദൈവമാകുന്ന യഹോവയെ സ്തു
തിക്കുകയും അവന്റെ വിശുദ്ധ പാദപീഠത്തെ*
ആരാധിക്കുകയും ചെയ്യുക.
6മോശെയും അഹരോനും അവന്റെ പുരോ
ഹിതന്മാരിൽ ചിലരായിരുന്നു. ശമൂവേൽ അവ
ന്റെ നാമത്തിൽ വിളിക്കപ്പെട്ട ഒരാളുമായിരു
ന്നു. അവർ യഹോവയോടു പ്രാർത്ഥിക്കുകയും
അവൻ അവർക്ക് ഉത്തരമരുളുകയും ചെയ്തു.
7ഉയരമുള്ള മേഘത്തിൽനിന്ന് ദൈവം സം
സാരിച്ചു. അവർ അവന്റെ നിയമം അനുസ
രിച്ചു. ദൈവം അവർക്കു നിയമം നൽകുകയും
ചെയ്തു.
8ഞങ്ങളുടെ ദൈവമാകുന്ന യഹോവേ, അവ
രുടെ പ്രാർത്ഥനകൾക്ക് നീ മറുപടി നൽകി.
ക്ഷമിക്കുന്ന ദൈവമാണു നീയെന്നും തിന്മകൾ
ചെയ്യുന്നവരെ നീ ശിക്ഷിക്കുമെന്നും നീ അവർ
ക്കു കാട്ടിക്കൊടുത്തു.
9നമ്മുടെ ദൈവമാകുന്ന യഹോവയെ വാ
ഴ്ത്തുക. അവന്റെ വിശുദ്ധപർവ്വതത്തെ നമ
സ്കരിച്ച് അവനെ ആരാധിക്കുക. നമ്മുടെ ദൈ
വമാകുന്ന യഹോവ സത്യമായും പരിശുദ്ധൻ!

## സങ്കീർത്തനം 100

*ഒരു കൃതജ്ഞതാഗീതം.*

1ഭൂമിയേ, യഹോവയ്ക്കായി പാടുക!
2യഹോവയെ ശുശ്രൂഷിക്കുമ്പോൾ സന്തോ
ഷിക്കുക! യഹോവയ്ക്കു മുമ്പിൽ ആനന്ദഗീത
ങ്ങളുമായി വരിക!
3യഹോവ ദൈവമാകുന്നെന്നറിയുക. അവൻ
നമ്മെസൃഷ്ടിച്ചു. നാം അവന്റെ ജനം,നാം അവ
ന്റെ കുഞ്ഞാടുകൾ.
4കൃതജ്ഞതാഗാനങ്ങളുമായി അവന്റെ നഗര
ത്തിൽ വരിക. സ്തുതിഗീതങ്ങളുമായി അവ
ന്റെ ആലയത്തിൽ വരിക. അവനെ ആദരിക്കു
കയും അവന്റെ നാമത്തെ വാഴ്ത്തുകയും ചെ
യ്യുക.
5യഹോവ നന്മയുള്ളവൻ! അവന്റെ സ്നേ
ഹം നിത്യമാകുന്നു. അവനെ നമുക്ക് എന്നെന്നേ
ക്കും ആശ്രയിക്കാം!

## സങ്കീർത്തനം 101

*ദാവീദിന്റെ ഒരു ഗാനം.*

1സ്നേഹത്തെയും നീതിയെയും പറ്റി ഞാൻ
പാടും. യഹോവേ, ഞാൻ നിനക്കു പാടും.
2ശ്രദ്ധയോടെ ഞാൻ നിർമ്മലജീവിതം നയി
ക്കും. എന്റെ വസതിയിൽ ഞാൻ നിർമ്മല
ജീവിതം നയിക്കും. യഹോവേ, നീയെപ്പോഴാ
ണെന്റെയടുത്തു വരിക?
3എന്റെ മുമ്പിൽ എനിക്കു വിഗ്രഹങ്ങളൊ
ന്നുമുണ്ടാകില്ല. നിന്നിൽനിന്ന് അപ്രകാരം തിരി
യുന്നവരെ ഞാൻ വെറുക്കുന്നു. ഞാനങ്ങനെ
ചെയ്യുകയില്ല!
4ഞാൻ വിശ്വസ്തനായിരിക്കും. ഞാൻ തിന്മ
കൾ ചെയ്യുകയില്ല.
5അയൽക്കാരനെപ്പറ്റി രഹസ്യമായി ദുഷിക്കു
ന്നവനെ ഞാൻ തടയും. മനുഷ്യരെ അഹങ്ക
രിക്കാനോ മറ്റുള്ളവരെക്കാൾ മേന്മ നടിക്കാനോ
ഞാൻ അനുവദിക്കില്ല.
6ആശ്രയിക്കാൻ കൊള്ളാവുന്നവർക്കായി ഞാ
ൻ രാജ്യം മുഴുവനും തെരയും. എന്നെശുശ്രൂഷി
ക്കാൻ ഞാൻ അവരെമാത്രമേ അനുവദിക്കൂ. ശു
ദ്ധജീവിതം നയിക്കുന്നവർക്കേ എന്റെ ദാസന്മാ
രാകാനാകൂ.

---

**ഭരിക്കും** "ന്യായവിധി നടത്തും."

**പാദപീഠം** ഒരു പക്ഷേ ഇതിന് "ദൈവാലയം" എന്ന്
അർത്ഥമായിരിക്കാം.

7നുണയന്മാരെ ഞാനെന്റെ വസതിയിൽ
പാർപ്പിക്കുകയില്ല. നുണയന്മാരെ ഞാനെന്റെ
അടുത്തിരുത്തുകയില്ല.
8ഈ രാജ്യത്തു വസിക്കുന്ന ദുഷ്ടന്മാരെ ഞാ
നെപ്പോഴും നശിപ്പിക്കും. യഹോവയുടെ നഗര
ത്തിൽനിന്നും ഞാൻ ദുഷ്ടന്മാരെ തുരത്തും.

## സങ്കീർത്തനം 102

*യാതന അനുഭവിക്കുന്ന ഒരുവന്റെ പ്രാർ
ത്ഥന. ക്ഷീണം തോന്നുമ്പോഴും യഹോ
വയോടു പരാതിപ്പെടാനാഗ്രഹിക്കുമ്പോഴും
ഉപയോഗിക്കാനുള്ളത്.*

1യഹോവേ, എന്റെ പ്രാർത്ഥനകേട്ടാലും.
സഹായത്തിനായുള്ള എന്റെ നിലവിളി
ശ്രദ്ധിച്ചാലും.
2യഹോവേ, എനിക്കു ദുരിതങ്ങളുണ്ടാകുമ്പോ
ൾ എന്നെ കൈവെടിയരുതേ. എന്നെ ശ്രദ്ധിച്ചാ
ലും. ഞാൻ സഹായത്തിനായി നിലവിളിക്കു
മ്പോൾ വേഗത്തിൽ മറുപടി തന്നാലും.
3എന്റെ ജീവിതം പുകപോലെ മാഞ്ഞുപോ
കുന്നു. മെല്ലെ അണയുന്ന അഗ്നി പോലെയാ
ണെന്റെ ജീവിതം.
4എന്റെ കരുത്തു നഷ്ടപ്പെട്ടിരിക്കുന്നു. ഉണ
ങ്ങി നശിക്കുന്ന പുല്ലുപോലെയാകുന്നു ഞാൻ.
ആഹാരം കഴിക്കാൻ പോലും ഞാൻ മറക്കുന്നു.
5വ്യസനംമൂലം എനിക്കു ഭാരം നഷ്ടപ്പെടു
ന്നു.
6മരുഭൂമിയിൽ വസിക്കുന്ന മൂങ്ങയെപ്പോലെ
ഞാൻ ഏകാകിയാകുന്നു. പുരാതനാവശിഷ്ട
ങ്ങൾക്കിടയിൽ വസിക്കുന്ന മൂങ്ങയെപ്പോലെ
ഏകനാണു ഞാൻ.
7എനിക്കുറങ്ങാനാകുന്നില്ല. മേൽക്കൂരയിൽ ഒ
റ്റപ്പെട്ട പക്ഷിയെപ്പോലെയാകുന്നു ഞാൻ.
8ശത്രുക്കളെപ്പോഴും എന്നെ അപമാനിക്കുന്നു.
അവരെന്നെ പരിഹസിക്കുകയും ശപിക്കുകയും
ചെയ്യുന്നു.
9മഹാദു:ഖമാണ് എന്റെ ഏക ഭക്ഷണം. എ
ന്റെ പാനീയങ്ങളിൽ എന്റെ കണ്ണീർ വീഴുന്നു.
10എന്തെന്നാൽ, യഹോവേ, നീയെന്നോടു
കോപിക്കുന്നു. നീയെന്നെ ഉയർത്തുകയും പി
ന്നെ എന്നെ എറിഞ്ഞുകളയുകയും ചെയ്തു.
11ദിനാന്ത്യത്തിലെ നീണ്ട നിഴലുകൾ പോ
ലെ എന്റെജീവിതം ഏറെക്കുറെ അവസാനി
ച്ചു. ഉണങ്ങിയൊടുങ്ങുന്ന പുല്ലുകൾ പോലെ
യാണു ഞാൻ.
12പക്ഷേ യഹോവേ, നീ നിത്യമായി ജീവി
ക്കും! നിന്റെനാമം എന്നും എന്നെന്നും തുടരും!
13നീ ഉയർന്ന് സീയോനെ ആശ്വസിപ്പിക്കും.
സീയോനോടു നീ കാരുണ്യം കാട്ടുന്ന സമയ
മെത്തും.
14നിന്റെ ദാസന്മാർ അവളുടെ കല്ലുകളെ
സ്നേഹിക്കും. ആ നഗരത്തിന്റെപൂഴിയെപ്പോ
ലും അവർ സ്നേഹിക്കുന്നു!
15മനുഷ്യർ യഹോവയുടെ നാമത്തെ ആരാ
ധിക്കും. ദൈവമേ, ഭൂമിയിലുള്ള സകലരാജാ
ക്കന്മാരും നിന്നെ ആദരിക്കും.
16സീയോനെ യഹോവ പുനർനിർമ്മിക്കും.
ജനം അവളുടെ തേജസ്സ് വീണ്ടും കാണും.
17ജീവനോടെ അവൻ അവശേഷിപ്പിച്ചവരു
ടെപ്രാർത്ഥനയ്ക്കു ദൈവം മറുപടിനൽകും. അ
വരുടെ പ്രാർത്ഥനകൾക്കു ദൈവം ചെവിയോ
ർക്കും.
18ഭാവിതലമുറകൾക്കായി ഇക്കാര്യങ്ങളെഴുതു
ക. ഭാവിയിൽ അവർ യഹോവയെ സ്തുതി
ക്കട്ടെ. 19യഹോവ ഉന്നതങ്ങളിലെ തന്റെ പരി
ശുദ്ധസ്ഥലത്തുനിന്നും താഴേക്കുനോക്കും. സ്വർ
ഗ്ഗത്തിലിരുന്ന് യഹോവ താഴെ ഭൂമിയിലേക്കു
നോക്കും.
20തടവുകാരുടെ പ്രാർത്ഥനകൾ അവൻ കേ
ൾക്കുകയും ചെയ്യും. മരിക്കാൻ വിധിക്കപ്പെട്ടവ
രെ അവൻ മോചിപ്പിക്കും.
21അപ്പോൾ സീയോൻവാസികൾ യഹോവ
യെപ്പറ്റി പറയും. അവന്റെനാമം അവർ യെരൂ
ശലേമിൽ വാഴ്ത്തും.
22രാഷ്ട്രങ്ങൾ ഒരുമിച്ച് സംഘടിപ്പിക്കപ്പെടും.
രാജ്യങ്ങൾ യഹോവയെ ശുശ്രൂഷിക്കാനെത്തും.
23എന്റെ കരുത്ത് എന്നെ തോല്പിച്ചു. എന്റെ
ആയുസ്സ് ചുരുക്കപ്പെട്ടു.
24അതിനാൽ ഞാൻ പറഞ്ഞു, “എന്നെ ചെറു
പ്പത്തിലേ മരിക്കാനിടയാക്കരുതേ. ദൈവമേ, നീ
എന്നും എന്നെന്നേക്കും ജീവിക്കും!
25വളരെപണ്ട്, നീ ലോകം സൃഷ്ടിച്ചു. ആകാ
ശത്തെ നീ സ്വന്തം കൈകൾ കൊണ്ടു സൃഷ്ടി
ച്ചു!
26ലോകവും ആകാശവും അവസാനിക്കും, പ
ക്ഷേ നീ എന്നുംജീവിക്കും! അവ വസ്ത്രം പോ
ലെകീറിപ്പോകും. വസ്ത്രങ്ങൾപോലെ നീ അ
വയെ മാറ്റുകയും ചെയ്യും. അവ മാറ്റപ്പെടും.
27പക്ഷേ, ദൈവമേ, നീ ഒരിക്കലും മാറുകയി
ല്ല. നീ എന്നെന്നും ജീവിക്കും!
28ഞങ്ങളിന്ന് നിന്റെ ദാസന്മാർ. ഞങ്ങളുടെ
കുട്ടികളിവിടെ വസിക്കും. അവരുടെ പിൻഗാമി
കൾപോലും നിന്നെ ആരാധിക്കാൻ ഇവിടെയു
ണ്ടാകും.

## സങ്കീർത്തനം 103

*ദാവീദിന്റെ ഒരു ഗാനം.*

1എന്റെ ആത്മാവേ, യഹോവയെ വാഴ്ത്തു
ക! എന്റെസർവ്വാന്തരംഗവുമേ, അവന്റെ വി
ശുദ്ധനാമത്തെ വാഴ്ത്തുക!
2എന്റെ ആത്മാവേ, യഹോവയെ വാഴ്ത്തു
ക! അവൻ യഥാർത്ഥത്തിൽ കരുണാമയനെ
ന്നത് വിസ്മരിക്കരുത്.
3ദൈവം നമ്മൾ ചെയ്തപാപങ്ങളെല്ലാം
പൊ റുക്കുന്നു. നമ്മുടെ രോഗങ്ങളെയെല്ലാം
അവൻ സൌഖ്യമാക്കുന്നു.
4നമ്മുടെ ജീവനെ അവൻ കല്ലറയിൽ നിന്നും
രക്ഷിക്കുന്നു. ദൈവം നമുക്കു സ്നേഹവും സ
ഹാനുഭൂതിയും നൽകുന്നു.
5ദൈവം നമുക്കു സമൃദ്ധമായി നല്ലകാര്യങ്ങൾ
നൽകുന്നു. അവൻ കഴുകനെപ്പോലെ നമ്മെ
വീണ്ടും ചെറുപ്പമാക്കുന്നു.
6യഹോവ നീതിമാനാകുന്നു. അന്യരാൽ പീ
ഡിപ്പിക്കപ്പെടുന്നവർക്ക് ദൈവം ന്യായം കൊ
ണ്ടുവരുന്നു.
7ദൈവം തന്റെനിയമങ്ങൾ മോശെയെ പഠി
പ്പിച്ചു. ദൈവം തനിക്കു ചെയ്യാനാകുന്ന ശക്ത
മായ പ്രവൃത്തികൾ യിസ്രായേലിനു കാണിച്ചു
കൊടുത്തു!
8യഹോവ സഹാനുഭൂതിയും കാരുണ്യവുമു
ള്ളവൻ. ദൈവം ക്ഷമാശീലനും നിറയെ സ്നേ
ഹമുള്ളവനുമാകുന്നു.
9യഹോവ എപ്പോഴും വിമർശിക്കുകയില്ല. അ
വനെന്നെന്നും നമ്മോടു കോപിച്ചിരിക്കുക
യില്ല.
10നമ്മൾ ദൈവത്തിനെതിരെ പാപം
ചെയ്തെങ്കിലും അർഹിക്കുന്നശിക്ഷ അവൻ
നമ്മൾക്കു നൽകിയില്ല.

11ദൈവത്തിനു തൻെറ ഭക്തന്മാരോടുള്ള
സ്നേഹം ഭൂമിക്കുമേലുള്ള സ്വർഗ്ഗത്തോളം ഉയ
രത്തിലാകുന്നു.
12കിഴക്കു പടിഞ്ഞാറിൽ നിന്നകന്നിരിക്കുന്ന
തുപോലെ അവൻ നമ്മുടെ പാപത്തെയും അ
കറ്റിയിരിക്കുന്നു.
13പിതാവു തൻെറ മക്കളോടെന്നപോലെ യ
ഹോവ തൻെറ ഭക്തന്മാരോടു കരുണകാട്ടുന്നു.
14ദൈവം നമ്മെപ്പറ്റി എല്ലാമറിയുന്നു. നമ്മൾ
മണ്ണിൽനിന്നും സൃഷ്ടിക്കപ്പെട്ടുവെന്നു ദൈവം
അറിയുന്നു.
15നമ്മുടെ ആയുസ്സു ഹ്രസ്വമാണെന്നു ദൈ
വമറിയുന്നു. നമ്മുടെ ജീവിതം പുല്ലിനെപ്പോ
ലെയാണെന്നവൻ അറിയുന്നു.
16നമ്മളൊരു കൊച്ചു കാട്ടുപൂവു പോലെയാ
ണെന്നു ദൈവമറിയുന്നു. ആ പുഷ്പം വേഗത്തി
ൽവളരുന്നു. അപ്പോൾ ചൂടുകാറ്റടിച്ച് പൂവുണ
ങ്ങുന്നു. പിന്നെ, പൂവ് എവിടെയാണു വളർന്ന
തെന്നു പോലും നിങ്ങൾക്കു പറയാനാകില്ല.
17എന്നാൽ യഹോവ തൻെറ ഭക്തരെ എപ്പോ
ഴും സ്നേഹിച്ചിരുന്നു. അവൻ തൻെറ ഭക്തന്മാ
രോടുള്ള സ്നേഹംഎന്നെന്നും തുടരുകയും ചെ
യ്യും! അവരുടെ മക്കളോടും മക്കളുടെ മക്കളോടും
ദൈവം നന്മ കാട്ടും.
18തൻെറ കരാറനുസരിക്കുന്നവരോടു ദൈവം
നന്മകാട്ടും. തൻെറ കല്പനകളനുസരിക്കുന്നവ
രോട് അവൻ നന്മ കാട്ടും.
19ദൈവത്തിൻെറ സിംഹാസനം സ്വർഗ്ഗത്തി
ലാകുന്നു. എല്ലാറ്റിനും മേൽ അവൻ ഭരണം ന
ടത്തുകയും ചെയ്യുന്നു.
20ദൂതന്മാരേ, യഹോവയെ വാഴ്ത്തുക! ദൈവ
കല്പനകൾ അനുസരിക്കുന്ന ശക്തരായ ഭടന്മാ
രാണു നിങ്ങൾ. നിങ്ങൾ അവനെശ്രവിക്കുകയും
അവൻെറകല്പനകളനുസരിക്കുകയുംചെയ്യുന്നു.
21അവൻെറ സർവ്വസൈന്യവുമേ, യഹോ
വയെ വാഴ്ത്തുക. നിങ്ങൾ അവൻെറ ദാസർ.
ദൈവേച്ഛയനുസരിച്ച് നിങ്ങൾ പ്രവർത്തി
ക്കുക.
22യഹോവ എല്ലായിടവും സർവ്വതും സൃഷ്ടി
ച്ചു. ദൈവം എല്ലായിടത്തും എല്ലാം ഭരിക്കുന്നു.
ആ വസ്തുക്കളെല്ലാം അവനെ വാഴ്ത്തട്ടെ! എ
ൻെറ ആത്മാവേ, യഹോവയെ വാഴ്ത്തുക!

### സങ്കീർത്തനം 104

1എൻെറ ആത്മാവേ, യഹോവയെ വാഴ്ത്തു
ക! എൻെറദൈവമാകുന്ന യഹോവേ, നീ അതി
വിശിഷ്ടനാകുന്നു! നീ മഹത്വത്തിൻെറയും പ്ര
താപത്തിൻെറയും വസ്ത്രമണിയുന്നു.
2മേലങ്കി ധരിക്കുമ്പോലെ നീ പ്രകാശത്തെ
ധരിക്കുന്നു. ആകാശത്തെ നീയൊരു വിരിപ്പു
പോലെ നിരത്തുന്നു.
3ദൈവമേ, അവയ്ക്കെല്ലാംമുകളിൽ നീ നി
ൻെറവസതിപണിതു. കട്ടിമേഘങ്ങളെ നീ രഥ
മായി ഉപയോഗിക്കുന്നു. കാറ്റിൻെറ ചിറകിലേ
റി ആകാശത്തിലൂടെ സഞ്ചരിക്കുകയും ചെയ്യു
ന്നു.
4ദൈവമേ, നിൻെറ ദൂതന്മാരെ നീ കാറ്റുപോ
ലെയാക്കി. നിൻെറ ദാസന്മാരെ അഗ്നിപോ
ലെയും. *

5ദൈവമേ, ഭൂമിയെ നീ അതിൻെറ അടിത്ത
റകളിൽ സൃഷ്ടിച്ചു. അതിനാൽ അതൊരിക്കലും
നശിപ്പിക്കപ്പെടില്ല.
6അതിനെ നീ ജലംകൊണ്ട് ഒരു പുതപ്പു
പോലെ മൂടി. ജലം പർവ്വതങ്ങളെ മൂടി.
7പക്ഷേ നീ കല്പന നൽകുകയും ജലം ഇറ
ങ്ങിപ്പോകുകയും ചെയ്തു. ദൈവമേ, നീ ജല
ത്തിനുനേർക്ക് ആക്രോശിച്ചു. ജലം ഒഴുകിപ്പോ
കുകയും ചെയ്തു.
8പർവ്വതങ്ങളിൽനിന്നും ജലം സമതലങ്ങളി
ലേക്കും, നീ അതിനായുണ്ടാക്കിയ സ്ഥലങ്ങളി
ലേക്കും ഒഴുകി.
9സമുദ്രങ്ങൾക്കു നീ പരിധി കല്പിച്ചു. വെള്ളം
ഇനിമേലിൽ ഭൂമിയെ മൂടുകയുമില്ല.
10ദൈവമേ, നീ ജലത്തെ ഉറവകളിൽ നിന്നും
അരുവികളിലേക്കൊഴുക്കി. അത് താഴേക്ക് പർവ്വ
തങ്ങളിലെ അരുവികളിലൂടെ ഒഴുകുന്നു.
11അരുവികൾ കാട്ടുമൃഗങ്ങൾക്കു വെള്ളം നൽ
കുന്നു. കാട്ടുകഴുതപോലും വെള്ളം കുടിക്കാൻ
അവിടെയെത്തുന്നു.
12കാട്ടുപക്ഷികൾ തടാകക്കരയിൽ താവളമടി
ക്കാൻ വരുന്നു. അടുത്തുള്ള മരങ്ങളിലിരുന്ന്
അവ പാട്ടുപാടുന്നു.
13ദൈവം പർവ്വതങ്ങളിലേക്കു മഴയെ അയ
യ്ക്കുന്നു. ദൈവം സൃഷ്ടിച്ചവ ഭൂമിക്കുവേണ്ട
തെല്ലാം നൽകുന്നു.
14മൃഗങ്ങൾക്കു തിന്നാൻ ദൈവം പുല്ലിനെ
വളർത്തുന്നു. നമ്മൾ വളർത്തുന്ന ചെടികൾ
അവൻ നമുക്കുതന്നു. ആ ചെടികൾ ഭൂമിയി
ൽനിന്നും നമുക്കാഹാരം തരുന്നു.
15ദൈവം നമുക്ക്, നമ്മെ സന്തോഷിപ്പിക്കുന്ന
വീഞ്ഞു തരുന്നു, നമ്മുടെ ചർമ്മത്തെ മൃദുലമാ
ക്കുന്ന * തൈലം തരുന്നു, നമ്മെ കരുത്തരാക്കുന്ന
ആഹാരം തരുന്നു.
16ലെബാനോനിലെ വലിയദേവദാരു മരങ്ങ
ൾ യഹോവയുടേതാകുന്നു. യഹോവ ആ മര
ങ്ങൾ നട്ടു, അവയ്ക്കാവശ്യമായ ജലം അവൻ
നൽകുകയും ചെയ്യുന്നു.
17പക്ഷികൾ അവയുടെ കമ്പുകളിൽ കൂടു
കൂട്ടുന്നു. സരളവൃക്ഷങ്ങളിൽ വലിയകൊക്കുകൾ
വസിക്കുന്നു.
18ഉന്നതപർവ്വതങ്ങൾ കാട്ടാടുകൾക്കു
വസതി. വലിയ പാറകൾ കുഴിമുയലുകൾക്ക്
അഭയ സ്ഥാനം.
19ദൈവമേ, ഉത്സവദിനാരംഭം അറിയിക്കാൻ
നീ ഞങ്ങൾക്കു ചന്ദ്രനെ തന്നു. സൂര്യൻ എപ്പോ
ഴസ്തമിക്കണമെന്ന് സ്വയം അറിയുന്നു.
20ഇരുട്ടിനെ നീ രാത്രിയാക്കി-കാട്ടുമൃഗങ്ങൾ
ഇരതേടിയിറങ്ങുന്ന സമയം.

21സിംഹങ്ങൾ ആക്രമിക്കുമ്പോൾ ദൈവം
നൽ കുന്ന ആ ഭക്ഷണത്തിനായി അവനോടു
ചോദി ക്കുമ്പോലെ ഗർജ്ജിക്കുന്നു.
22അനന്തരം സൂര്യൻഉദിക്കുകയും മൃഗങ്ങൾ അ
വയുടെ താവളങ്ങളിലേക്കു വിശ്രമത്തിനു മട
ങ്ങുകയും ചെയ്യുന്നു.
23മനുഷ്യർ ജോലിക്കായി പുറത്തേക്കു പോകു
ന്നു. വൈകുന്നേരംവരെ അവർ പണിയെടുക്കു
കയും ചെയ്യുന്നു.
24യഹോവേ, നീ പല അത്ഭുതങ്ങളും പ്രവർ
ത്തിച്ചിരിക്കുന്നു. ഭൂമിനിറയെ നീ സൃഷ്ടിച്ച

---

**ദൂതന്മാരെ … പോലെയും** കെരൂബുമാലാഖമാർ, സാറാ ഫുമാലാഖമാർ എന്നീ രണ്ടു തരം ദൂതന്മാരെ പ്പറ്റി പറയുക യാവാം ഇത്. 'അഗ്നി' എന്നർത്ഥമുള്ള എബ്രായപദം പോലെയാണ് സാറാഫ് എന്ന പേരി നർത്ഥം.

**ചർമ്മത്തെ മൃദുലമാക്കുന്ന** "നമ്മുടെ മുഖം തിളക്കുന്ന" എന്നു വാച്യാർത്ഥം. "നമ്മെ സന്തോഷിപ്പിക്കുന്ന" എന്നും അർത്ഥമാവാം.

വസ്തുക്കളാണ്. നിന്റെ എല്ലാ പ്രവൃത്തികളി
ലും നിന്റെ ജ്ഞാനം ഞങ്ങൾ കാണുന്നു.
25സമുദ്രത്തെ നോക്കുക. അതെത്ര വിശാലം!
അനേകം ജീവികൾ അതിലുണ്ട്! വലുതും ചെറു
തുമായി അസംഖ്യം!
26നീ സൃഷ്ടിച്ച സമുദ്രജീവിയായ ലിവ്യാ
ഥാൻ കടലിൽ കളിച്ചുകൊണ്ടിരിക്കുമ്പോഴും
സമുദ്രത്തിനു മീതേകൂടി കപ്പലുകളോടുന്നു.
27ദൈവമേ, ഇതെല്ലാം നിന്നെ ആശ്രയിച്ചി
രിക്കുന്നു. ശരിയായ സമയത്ത് നീ അവയ്ക്കു
ഭക്ഷണം നൽകുന്നു.
28ദൈവമേ, സകല ജീവികൾക്കുമാവശ്യമായ
ഭക്ഷണം നീ നൽകുന്നു. നീ നിന്റെ കൈകൾ
നിവർക്കുകയും അതിൽ നിറഞ്ഞ നല്ലഭക്ഷണം
അവർ മതിയാകുവോളം തിന്നുകയും ചെയ്യു
ന്നു.
29നീയവരെ കൈവെടിയുമ്പോൾ അവർ ഭയ
ചകിതരാവുകയും ചെയ്യുന്നു. അവരുടെ ശ്വാ
സം അവരെ വിട്ടുപോകുന്നു; അവർ ക്ഷീണി
തരായി മരിക്കുകയും അവരുടെ ശരീരം വീണ്ടും
മണ്ണാകുകയും ചെയ്യും.
30പക്ഷേ, യഹോവേ, നീ നിന്റെ ആത്മാവി
നെ അയച്ചപ്പോൾ അവർ ആരോഗ്യവാന്മാ
രായി! ദേശത്തെ നീ പുതിയതുപോലെ വീണ്ടു
മാക്കുകയും ചെയ്തു!
31യഹോവയുടെ മഹത്വം എന്നെന്നും തുടര
ട്ടെ! തന്റെസൃഷ്ടികളിൽ യഹോവ ആനന്ദിക്ക
ട്ടെ!
32യഹോവയ്ക്കു ഭൂമിയെ വെറുതെയൊന്നു
നോക്കുകയേ വേണ്ടൂ, ഭൂമി വിറകൊള്ളും. അവ
ൻ ഒന്നു തൊടുമ്പോൾ പർവ്വതത്തിൽനിന്നു
പുക ഉയരാൻ തുടങ്ങും.
33ജീവിതത്തിലുടനീളം ഞാൻ യഹോവയ്ക്കു
പാടും. ജീവിച്ചിരിക്കുന്നകാലം മുഴുവൻ യഹോ
വയ്ക്കു ഞാൻ സ്തോത്രം പാടും.
34ഞാൻ പറഞ്ഞ വാക്കുകൾ അവനെ സന്തോ
ഷിപ്പിക്കട്ടെ. ഞാൻ യഹോവയിൽ സന്തുഷ്ട
നാകുന്നു.
35പാപം ഭൂമിയിൽനിന്നും മറയട്ടെ. ദുഷ്ടർ
എന്നെന്നേക്കും നശിക്കട്ടെ. എന്റെ ആത്മാവേ,
യഹോവയെ വാഴ്ത്തുക! യഹോവയെ വാ
ഴ്ത്തുക!

## സങ്കീർത്തനം 105

1യഹോവയ്ക്കു നന്ദി. അവന്റെ നാമത്തെ
ആരാധിക്കുക. അവന്റെ അത്ഭുതപ്രവൃത്തിക
ളെപ്പറ്റി രാഷ്ട്രങ്ങളോടു പറയുക.
2യഹോവയ്ക്കു പാടുക. അവനുസ്തുതി പാ
ടുക. അവന്റെ അത്ഭുതപ്രവൃത്തികളെപ്പറ്റി പ
റയുക.
3യഹോവയുടെ വിശുദ്ധനാമത്തിൽ അഭിമാ
നിക്കുക. യഹോവയെത്തേടിവരുന്നവരേ, സ
ന്തോഷിക്കുക!
4കരുത്തിനായി യഹോവയെ സമീപിക്കുക.
സഹായത്തിനായി എപ്പോഴും അവനെ സമീ
പിക്കുക.
5അവന്റെ അത്ഭുതപ്രവൃത്തികളെ ഓർമ്മി
ക്കുക. അവന്റെ അത്ഭുതങ്ങളും വിവേകമുള്ള
തീരുമാനങ്ങളും ഓർമ്മിക്കുക.
6അവന്റെ ദാസനായ അബ്രാഹാമിന്റെ പി
ൻഗാമികളാണു നിങ്ങൾ. ദൈവം തെരഞ്ഞെടു
ത്ത യാക്കോബിന്റെ പിൻഗാമികളാണു നി
ങ്ങൾ.
7യഹോവയാകുന്നു നമ്മുടെ ദൈവം. മുഴുവ
ൻ ലോകത്തെയും യഹോവ ഭരിക്കുന്നു.*
8ദൈവം തന്റെ കരാർ എന്നെന്നും ഓർമ്മി
ക്കുന്നു. ആയിരം തലമുറകളോളം അവൻ തന്റെ
വാഗ്ദാനം ഓർമ്മിക്കുന്നു.
9ദൈവം അബ്രാഹാമുമായി ഒരു കരാറുണ്ടാ
ക്കി. അവൻ യിസ്ഹാക്കിനൊരു വാഗ്ദാനം
നൽകി.
10അനന്തരം അവൻ അതു യാക്കോബിനുവേ
ണ്ടി ഒരു നിയമമാക്കി. യിസ്രായേലുമായി ദൈ
വം തന്റെകരാറുണ്ടാക്കി. അതെന്നെന്നേക്കും തു
ടരും!

11ദൈവം പറഞ്ഞു,"കനാൻദേശം ഞാൻ നി
ങ്ങൾക്കു തരും. ആ ദേശം നിങ്ങളുടേതാകും."
12അബ്രാഹാമിന്റെ കുടുംബം ചെറുതായിരു
ന്നപ്പോഴാണ് ദൈവം ആ വാഗ്ദാനം നൽകി
യത്. അവിടെ സമയം ചിലവഴിച്ച അപരിചി
തർ മാത്രമായിരുന്നു അവർ.
13അവർ ദേശങ്ങൾതോറും രാജ്യങ്ങൾ തോറും
സഞ്ചരിച്ചു.
14പക്ഷേ അവരോടു മോശമായിപെരുമാറാൻ
ദൈവം ആരെയും അനുവദിച്ചില്ല.അവർക്ക് ഒരു
ദോഷവും ചെയ്യരുതെന്ന് ദൈവം രാജാക്കന്മാർ
ക്കു മുന്നറിയിപ്പുനൽകി.
15ദൈവം പറഞ്ഞു, "എന്റെ തെരഞ്ഞെടുക്ക
പ്പെട്ട ജനങ്ങളെ വേദനിപ്പിക്കരുത്. എന്റെ പ്ര
വാചകർക്ക് ദോഷമൊന്നും ചെയ്യരുത്."
16ആ രാജ്യത്ത് ദൈവം ക്ഷാമമുണ്ടാക്കി. മനു
ഷ്യർക്ക് ആവശ്യമായ ഭക്ഷണം ലഭിച്ചില്ല.
17പക്ഷേ ദൈവം അവർക്കു മുന്നാലെ യോ
സേഫ് എന്നുപേരായ ഒരാളെഅയച്ചു. അടിമ
യായി വിൽക്കപ്പെട്ടവനായിരുന്നു യോസേഫ്.
18യോസേഫിന്റെ കാലിൽ അവർ ഒരു കയർ
ബന്ധിച്ചു. അവന്റെകഴുത്തിൽ അവരൊരു ഇ
രുമ്പു വളയമിട്ടു.
19അവൻപറഞ്ഞ കാര്യങ്ങൾ യഥാർത്ഥത്തിൽ
സംഭവിക്കുംവരെ യോസേഫ് ഒരടിമയായി തുട
ർന്നു. യോസേഫു പറഞ്ഞതു ശരിയായിരുന്നു
വെന്ന് യഹോവയുടെ സന്ദേശം തെളിയിച്ചു.
20അതിനാൽ ഈജിപ്തിലെ രാജാവ് അയാ
ളെ വിട്ടയച്ചു. ആ രാജ്യാധിപൻ അയാളെ തു
റുങ്കലിൽനിന്നും തുറന്നു വിട്ടു.
21അദ്ദേഹം അയാളെ കൊട്ടാരത്തിന്റെ ചുമ
തലക്കാരനാക്കി. അദ്ദേഹത്തിനുണ്ടായിരുന്നതെ
ല്ലാം യോസേഫ് പരിപാലിച്ചു.
22യോസേഫ് മറ്റു നേതാക്കൾക്ക് നിർദ്ദേശ
ങ്ങൾനൽകി. മൂപ്പന്മാരെയോസേഫ് പഠിപ്പിച്ചു.
23അനന്തരം യിസ്രായേൽ ഈജിപ്തിലേക്കു
വന്നു. ഹാമിന്റെരാജ്യത്തിൽ യാക്കോബ് വ
സിച്ചു.

24യാക്കോബിന്റെ കുടുംബം വളരെവലുതാ
യി. അവർ തങ്ങളുടെ ശത്രുക്കളെക്കാൾ പ്രബല
രായി.
25അതിനാൽ ഈജിപ്തുകാർ യാക്കോബി
ന്റെ കുടുംബത്തെവെറുക്കാൻ തുടങ്ങി. തങ്ങളു
ടെ അടിമകൾക്കെതിരെ അവർ ഗൂഢാലോചന
നടത്തി.
26അതിനാൽ ദൈവം തന്റെ ദാസനായ മോ
ശെയെയും ദൈവത്തിന്റെ അഭിഷിക്ത പുരോ
ഹിതനായ അഹരോനെയും അയച്ചു.

**മുഴുവൻ ... ഭരിക്കുന്നു** "ഭൂമി മുഴുവനും അവന്റെ കല്പന" എന്നു വാച്യാർത്ഥം.

27ഹാമിൻെറ രാജ്യത്ത് അനവധി അത്ഭുതങ്ങ
ൾചെയ്യാൻ ദൈവം മോശെയെയും അഹരോ
നെയും ഉപയോഗിച്ചു.
28ദൈവം കൂരിരുട്ടിനെ അയച്ചെങ്കിലും ഈജി
പ്തുകാർ അവനെ ശ്രവിച്ചില്ല.
29അതിനാൽ ദൈവം ജലത്തെ രക്തമാക്കുക
യും അതിലെ മത്സ്യങ്ങളെല്ലാം ചാകുകയും ചെ
യ്തു.
30അവരുടെ രാജ്യം തവളകളെക്കൊണ്ടു നിറ
ഞ്ഞു. രാജാവിൻെറ കിടപ്പറയിൽപോലും തവ
ളകൾ ഉണ്ടായിരുന്നു.
31ദൈവം കല്പിക്കുകയും ഈച്ചകളും പേനുക
ളുംവരികയും അവ എല്ലായിടവും നിറയുകയും
ചെയ്തു!
32മഴയെ ദൈവം ആലിപ്പഴമാക്കി. അവരുടെ
ദേശമാകെ മിന്നൽപ്പിണരുണ്ടായി.
33അവരുടെ മുന്തിരിവള്ളികളും അത്തിമരങ്ങ
ളും ദൈവം നശിപ്പിച്ചു. അവരുടെ രാജ്യത്തെ
എല്ലാ മരങ്ങളും ദൈവം നശിപ്പിച്ചു.
34ദൈവംകല്പന നൽകി, വെട്ടുക്കിളികളും പു
ൽച്ചാടികളും എത്തി. അവ അസംഖ്യമുണ്ടായി
രുന്നു!
35വെട്ടുക്കിളികളും പുൽച്ചാടികളും രാജ്യത്തെ
ചെടികളൊന്നാകെ തിന്നു. വയലുകളിലെ വി
ളവു മുഴുവനും അവതിന്നു.
36അനന്തരം ദൈവം അവരുടെ രാജ്യത്തെ
സ കല ആദ്യജാതരെയും വധിക്കുകയും
ചെയ്തു. അവരുടെ ഏറ്റവും മൂത്തപുത്രന്മാരെ
ദൈവം വധിച്ചു.
37അനന്തരം ദൈവം തൻെറ ജനത്തെ ഈജി
പ്തിൽനിന്നും മോചിപ്പിച്ചു. അവർ സ്വർണ്ണ
വും വെള്ളിയും തങ്ങളോടൊപ്പം കൊണ്ടുവന്നു.
ദൈവത്തിൻെറ ജനത്തിലൊരാളും ഇടറിവീ
ണില്ല.
38ദൈവത്തിൻെറ ജനം പോകുന്നതിൽ ഈജി
പ്ത് ആഹ്ലാദിച്ചു, എന്തെന്നാൽദൈവത്തിൻെറ
ജനത്തെ അവർ ഭയന്നു.
39ദൈവം തൻെറ മേഘത്തെ വിരിപ്പുപോലെ
നിവർത്തി. തൻെറ ജനത്തിന് അഗ്നിസ്തംഭ
ത്തിൽനിന്ന്രാത്രിയിൽഅവൻവെളിച്ചംനൽകി.
40ജനം ഭക്ഷണം ചോദിച്ചു, ദൈവം അവർക്കു
കാടപ്പക്ഷികളെ നൽകി. അവൻ അവർക്ക് സ്വർ
ഗ്ഗത്തിൽനിന്നും സമൃദ്ധമായി അപ്പം നൽകി.
41ദൈവം പാറയെപിളർക്കുകയും വെള്ളം പ
തഞ്ഞൊഴുകുകയും ചെയ്തു. മരുഭൂമിയിൽ ഒരു
നദിയൊഴുകാൻ തുടങ്ങി!
42ദൈവം തൻെറ വിശുദ്ധവാഗ്ദാനം ഓർമ്മി
ച്ചു. തൻെറദാസനായ അബ്രാഹാമിനു കൊടു
ത്ത വാക്ക് അവൻ ഓർമ്മിച്ചു.
43ദൈവം തൻെറജനത്തെ ഈജിപ്തിൽനി
ന്നും മോചിപ്പിച്ചു. ജനം ആഹ്ലാദത്തോടെ, ആന
ന്ദഗീതവും പാടി പുറത്തേക്കുവന്നു!
44അനന്തരം ദൈവം തൻെറ ജനത്തിന്
അന്യർ വസിച്ചിരുന്ന രാജ്യം നൽകി. അന്യർ
അദ്ധ്വാനിച്ചുണ്ടാക്കിയതൊക്കെയും ദൈവത്തി
ൻെറ ജനത്തിനു കിട്ടി.
45ദൈവം എന്തിനിതു ചെയ്തു? അതിനാൽ
അവൻെറ ജനത്തിന് അവൻെറ നിയമം അനു
സരിക്കാൻ കഴിഞ്ഞു. അതിനാലവർക്ക് അവ
ൻെറ വചനങ്ങൾ ശ്രദ്ധയോടെ അനുസരിക്കാൻ
കഴിഞ്ഞു. യഹോവ വാഴ്ത്തപ്പെടട്ടെ!

## സങ്കീർത്തനം 106

1യഹോവയെ സ്തുതിക്കുക! നല്ലവനായതു
കൊണ്ട് അവനു നന്ദി പറയുക! ദൈവത്തിൻെറ
സ്നേഹം നിത്യമാകുന്നു!
2യഹോവ എത്ര വിശിഷ്ടനെന്ന് ആർക്കും
വിവരിക്കാനാവില്ല. അവനെ മതിയാവോളം
സ്തുതിക്കാനാർക്കുമാവില്ല.
3ദൈവത്തിൻെറ കല്പനകളനുസരിക്കുന്നവർ
ഭാഗ്യവാന്മാർ. അവരെപ്പോഴും നന്മകൾ ചെയ്യു
ന്നു.
4യഹോവേ, നിൻെറ ജനത്തോടു കാരുണ്യം
കാട്ടുമ്പോൾ എന്നെഓർമ്മിച്ചാലും. എന്നെ ര
ക്ഷിക്കാനും ഓർമ്മിച്ചാലും!
5യഹോവേ, നിൻെറ തെരഞ്ഞെടുക്കപ്പെട്ട ജ
നത്തിനായി നീ ചെയ്യുന്ന നന്മകളിൽ എന്നെ
യും പങ്കാളിയാക്കിയാലും. നിൻെറ ജനത്തോ
ടൊപ്പം ഞാൻ ആഹ്ലാദിക്കട്ടെ. നിന്നെ സ്തുതി
ക്കുവാൻ നിൻെറ ജനത്തോടൊപ്പം ഞാൻ ചേര
ട്ടെ.
6ഞങ്ങളുടെ പൂർവ്വികരെപ്പോലെ ഞങ്ങൾ
പാപം ചെയ്തു. ഞങ്ങൾക്കുതെറ്റുപറ്റി. ഞങ്ങൾ
തിന്മകൾ ചെയ്തു!
7യഹോവേ, ഈജിപ്തിലെ ഞങ്ങളുടെ പൂർ
വ്വികർ നിൻെറ അത്ഭുതപ്രവൃത്തികളിൽനിന്നും
ഒന്നും പഠിച്ചില്ല. ചെങ്കടലിനടുത്ത് അവർ നിന
ക്കെതിരെ തിരിഞ്ഞു.
8എന്നാൽ ദൈവം ഞങ്ങളുടെ പൂർവ്വികരെ
തൻെറ നാമത്തിൻെറ പേരിൽ രക്ഷിച്ചു. തൻെറ
മഹാശക്തികാണിക്കാൻ ദൈവം അവരെ രക്ഷി
ച്ചു.
9ദൈവം കല്പിക്കുകയും ചെങ്കടൽ വരളുകയും
ചെയ്തു. മരുഭൂമിയെന്നപോലെ അഗാധസമു
ദ്രത്തിലെ ഉണങ്ങിയനിലത്തുകൂടി ദൈവം ഞ
ങ്ങളുടെ പൂർവ്വികരെ നടക്കുമാറാക്കി.
10ഞങ്ങളുടെ പൂർവ്വികരെ അവരുടെ ശത്രു
ക്കളിൽനിന്നും ദൈവം രക്ഷിച്ചു! ദൈവം അവ
രെ തങ്ങളുടെ ശത്രുക്കളിൽനിന്നും രക്ഷിച്ചു.
11അവരുടെ ശത്രുക്കളെ ദൈവം സമുദ്രം കൊ
ണ്ടുമൂടി. അവരുടെ ശത്രുക്കളിലൊരുവനും രക്ഷ
പ്പെട്ടില്ല!
12അപ്പോൾ ഞങ്ങളുടെ പൂർവ്വികർ ദൈവ
ത്തെ വിശ്വസിച്ചു. അവർ അവനു സ്തോത്ര
ങ്ങൾ പാ ടി.
13പക്ഷേ ഞങ്ങളുടെ പൂർവ്വികർ ദൈവത്തി
ൻെറ പ്രവൃത്തികൾ വേഗത്തിൽ മറന്നു. ദൈവ
ത്തിൻെറ ഉപദേശം അവർ ശ്രവിച്ചില്ല.
14മരുഭൂമിയിൽ വച്ച് പൂർവ്വികർക്ക് വിശന്നു.
മരുഭൂമിയിൽ അവർ ദൈവത്തെ പരീക്ഷിച്ചു.
15പക്ഷേ ദൈവം പൂർവ്വികർക്ക് അവരാവശ്യ
പ്പെട്ടതെല്ലാം നൽകി. എങ്കിലുംഅവൻ അവർക്ക്
മാരകരോഗങ്ങളും നൽകി.
16ജനം മോശെയോടു അസൂയാലുക്കളായി.
യഹോവയുടെ വിശുദ്ധപുരോഹിതനായ അ
ഹരോനോടും അവർ അസൂയാലുക്കളായി.
17അതിനാൽ ദൈവം ആ അസൂയാലുക്കളെ
ശിക്ഷിച്ചു. ഭൂമിപിളർന്ന് ദാഥാനെവിഴുങ്ങി. അ
നന്തരം ഭൂമി കൂടിചേർന്ന് അബീരാമിൻെറ സം
ഘത്തെ മൂടി.
18അനന്തരം ആ ആൾക്കൂട്ടത്തിൽ തീ കത്തി.
ആ ദുഷ്ടന്മാരെ ആ അഗ്നിദഹിപ്പിച്ചു.
19അവർ ഹോരേബുപർവ്വതത്തിൽ വച്ച് ഒരു
സ്വർണ്ണ കാളക്കുട്ടിയെ ഉണ്ടാക്കി. അവർ ഒരു
വിഗ്രഹത്തെ ആരാധിച്ചു!
20തങ്ങളുടെ മഹത്വവാനായ ദൈവത്തെ പു
ല്ലുതിന്നുന്ന കാളയുടെ പ്രതിമയുമായി കൈമാ
റ്റം ചെയ്തു!

21ദൈവം ഞങ്ങളുടെ പൂർവ്വികരെ രക്ഷിച്ചു.
പക്ഷേ അവർഅവനെപ്പറ്റിയെല്ലാം മറന്നു. ഈ
ജിപ്തിൽ അത്ഭുതങ്ങൾ പ്രവർത്തിച്ച അവനെ
അവർ മറന്നു.
22ഹാമിന്റെ രാജ്യത്ത് ദൈവം അത്ഭുതങ്ങൾ
പ്രവർത്തിച്ചു. ചെങ്കടലിനു സമീപം അവൻ
ഭയങ്കരകാര്യങ്ങളും ചെയ്തു!
23അവരെ നശിപ്പിക്കാൻ ദൈവം ആഗ്രഹിച്ചു.
പക്ഷേ, ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട
ദാസനായ മോശെ അവനെതടഞ്ഞു. ദൈവം
വളരെകോപിച്ചിരുന്നു. പക്ഷേ മോശെവഴി മുട
ക്കി, അതിനാൽ ദൈവം ജനത്തെ നശിപ്പിച്ചില്ല.
24പക്ഷേ അപ്പോൾ കനാനിലെ അത്ഭുതദേശ
ത്തേക്കുപോകാൻ ജനം വിസമ്മതിച്ചു. ആ ദേശ
ത്തു വസിക്കുന്നവരെതോല്പിക്കാൻ ദൈവം സ
ഹായിക്കുമെന്ന് അവർ വിശ്വസിച്ചില്ല.
25ഞങ്ങളുടെ പൂർവ്വികർ തങ്ങളുടെ കൂടാരങ്ങ
ളിൽ ദൈവത്തിനെതിരെ പരാതിപ്പെട്ടു. അവർ
ദൈവത്തെ അനുസരിക്കാൻ വിസമ്മതിച്ചു!
26അതിനാൽ അവർ മരുഭൂമിയിൽ മരിക്കു
മെന്ന് ദൈവം ഉറപ്പിച്ചു.
27അവരുടെ പിൻഗാമികൾ അവരുടെ ശത്രു
ക്കളാൽ തോല്പിക്കപ്പെടുമെന്ന് ദൈവം പ്രതി
ജ്ഞ ചെയ്തിരുന്നു. നമ്മുടെ പൂർവ്വികരെ
രാഷ്ട്രങ്ങൾക്കിടയിൽ ചിതറിക്കുമെന്ന് അവൻ
സത്യം ചെയ്തിരുന്നു.
28അനന്തരം ബാൽപെയോരിൽ, ദൈവത്തി
ന്റെ ജനം ബാലിനെ ആരാധിക്കാൻ ചേർന്നു.
അവർ അവിടത്തെ വന്യസൽക്കാരങ്ങളിൽ പ
ങ്കെടുക്കുകയും മരിച്ചവർക്കായുള്ള* ബലികൾ
ഭക്ഷിക്കുകയും ചെയ്തു.

29ദൈവം തന്റെ ജനത്തോടു വളരെ കോപി
ച്ചു. അവൻ അവരെ മഹാരോഗികളാക്കുകയും
ചെയ്തു.
30പക്ഷേ, ഫീനെഹാസ് ദൈവത്തോടു പ്രാർ
ത്ഥിക്കുകയും ദൈവം രോഗങ്ങളെ തടയുകയും
ചെയ്തു.
31ഫീനെഹാസിന്റെ മഹദ്പ്രവൃത്തി ദൈവം
അറിഞ്ഞു. ദൈവം ഇത് എന്നുംഎന്നെന്നും ഓർ
മ്മിക്കും.
32മെരീബയിൽ ജനം കോപിച്ചു. അവർ മോ
ശെയെക്കൊണ്ട് ചീത്തക്കാര്യങ്ങൾ ചെയ്യിക്കു
കയും ചെയ്തു.
33അവർ മോശെയെ വല്ലാതെ വിഷമിപ്പിച്ചു.
അതിനാൽ മോശെ ചിന്തിക്കാതെ വിവേകമി
ല്ലാത്തവാക്കുകൾ സംസാരിച്ചു.
34കനാനിൽ വസിക്കുന്ന മറ്റുജനതകളെ നശി
പ്പിക്കാൻ യഹോവ ജനത്തോടുപറഞ്ഞു.പക്ഷേ
യിസ്രായേലുകാർ ദൈവത്തെ അനുസരിച്ചില്ല.
35അവർ അന്യജനതയുമായി ചേരുകയും അ
വർ ചെയ്തിരുന്നതു ചെയ്യുകയും ചെയ്തു.
36ആ ജനം ദൈവത്തിന്റെ ജനതയ്ക്ക് ഒരു
കെണിയായി. അന്യജനതകളാരാധിച്ചിരുന്ന
വ്യാജദൈവങ്ങളെ ദൈവത്തിന്റെ ജനം ആരാ
ധിക്കാൻ തുടങ്ങി.
37ദൈവത്തിന്റെ ജനം സ്വന്തം കുഞ്ഞുങ്ങളെ
കൊന്ന് ആ പിശാചുക്കൾക്ക് ബലിയർപ്പിച്ചു.
38ദൈവത്തിന്റെ ജനം നിഷ്കളങ്കരെ വധി
ച്ചു. അവർ സ്വന്തം കുഞ്ഞുങ്ങളെകൊന്ന് അവ
രെ വ്യാജദൈവങ്ങൾക്കർപ്പിച്ചു.
39അങ്ങനെ, ആ അന്യജനങ്ങൾചെയ്യുന്ന പാ
പങ്ങൾ ചെയ്തതുകൊണ്ട് ദൈവത്തിന്റെ ജന
തയും അശുദ്ധരായിത്തീർന്നു. ദൈവത്തിന്റെ
ജനത ദൈവത്തോട് അവിശ്വാസം പുലർത്തു
കയും അന്യരുടെ പ്രവൃത്തികൾ ചെയ്യുകയും
ചെയ്തു.
40ദൈവം തന്റെ ജനത്തോടുകോപിച്ചു. അ
വൻ അവരെക്കൊണ്ട് മടുത്തു!
41ദൈവം തന്റെ ജനത്തെ അന്യരാഷ്ട്രങ്ങൾ
ക്കു കൈമാറി. അവരുടെശത്രുക്കൾ അവരെ ഭ
രിക്കുവാൻ ദൈവം അനുവദിച്ചു.
42ദൈവത്തിന്റെ ജനതയുടെ ശത്രുക്കൾ
അവ രെ നിയന്ത്രിക്കുകയും അവരുടെ ജീവിതം
യാ തനാപൂർണ്ണമാക്കുകയും ചെയ്തു.
43തന്റെ ജനത്തെ ദൈവം പലവട്ടം രക്ഷിച്ചു.
പക്ഷേ അവർ ദൈവത്തിനെതിരാവുകയും
തോന്നിയതു പോലെ പ്രവർത്തിക്കുകയും ചെ
യ്തു. വളരെ വളരെ തിന്മകൾ അവർ ചെയ്തു.
44പക്ഷേ ദുരിതങ്ങളിൽ ആയപ്പോഴൊക്കെ അ
വർ സഹായത്തിനായി ദൈവത്തെ വിളിച്ചു.
ദൈവം അവരുടെ പ്രാർത്ഥന എപ്പോഴും കേൾ
ക്കുകയും ചെയ്തു.
45ദൈവം എപ്പോഴും തന്റെകരാർ ഓർമ്മിക്കു
കയും തന്റെ മഹാസ്നേഹം കൊണ്ട് അവരെ
ആശ്വസിപ്പിക്കുകയും ചെയ്തു.
46അന്യരാഷ്ട്രക്കാർ അവരെ തടവുകാരാക്കി.
പക്ഷെ ദൈവം ആ രാഷ്ട്രങ്ങളെക്കൊണ്ട് തന്റെ
ജനതയോടു കരുണ കാണിപ്പിച്ചു.
47ഞങ്ങളുടെ ദൈവമാകുന്ന യഹോവേ, ഞ
ങ്ങളെ രക്ഷിച്ചാലും! ഞങ്ങളെ ആ രാജ്യങ്ങളിൽ
നിന്നും തിരികെ കൊണ്ടുവന്നാലും! അതിനാൽ
അവന്റെ ദിവ്യനാമം ഞങ്ങൾ വാഴ്ത്തട്ടെ, ഞ
ങ്ങൾ അവനെ സ്തുതിച്ചു പാടട്ടെ.
48യിസ്രായേലിന്റെ ദൈവമായ യഹോവ
യെ വാഴ്ത്തുക. ദൈവം എല്ലായ്പ്പോഴും ജീവി
ച്ചിരുന്നു, അവൻ എന്നെന്നേക്കും ജീവിക്കുകയും
ചെയ്യും. എല്ലാമനുഷ്യരും പറഞ്ഞു, "ആമേൻ!
യഹോവ വാഴ്ത്തപ്പെടട്ടെ!"

## പുസ്തകം 5

### സങ്കീർത്തനം 107

1യഹോവയെ സ്തുതിക്കുക, എന്തെന്നാൽ
അവൻ നല്ലവനാകുന്നു! അവന്റെ സ്നേഹം
നിത്യമാകുന്നു!
2യഹോവ രക്ഷിച്ചിട്ടുള്ളവർ പറയേണ്ടതാ
ണിത്. യഹോവഅവരെ ശത്രുക്കളിൽനിന്നും ര
ക്ഷിച്ചു.
3യഹോവ തന്റെജനത്തെ അനേകം വ്യത്യ
സ്ത രാഷ്ട്രങ്ങളിൽനിന്നും ഒരുമിച്ചു കൂട്ടി. അവ
രെ അവൻ കിഴക്കുനിന്നും പടിഞ്ഞാറുനിന്നും
വടക്കുനിന്നും തെക്കുനിന്നും കൊണ്ടുവന്നു.
4അവരിൽ ചിലർവരണ്ട മരുഭൂമിയിൽ അല
ഞ്ഞു. ജീവിക്കാനൊരിടം തേടുകയായിരുന്നു അ
വർ, പക്ഷേ ഒരുനഗരം കണ്ടെത്താൻ അവർക്കാ
യില്ല.
5അവർക്കു വിശപ്പും ദാഹവുമുണ്ടായിരുന്നു,
അവർ ക്ഷീണിതരായിക്കൊണ്ടുമിരുന്നു.
6അനന്തരം അവർ സഹായത്തിനു യഹോവ
യെ വിളിച്ചു. അവൻ അവരെ ദുരിതങ്ങളിൽ
നിന്നും രക്ഷിക്കുകയും ചെയ്തു.
7ദൈവം അവരെ അവർ ജീവിക്കേണ്ട നഗര
ത്തിലേക്കു നേരേനയിച്ചു.

---

**മരിച്ചവർ** അഥവാ "മരിച്ചപ്രതിമകൾ" എന്നോ "ജീവനില്ലാത്ത ദേവന്മാർ" എന്നോ പറയാം. വ്യാജ ദൈവങ്ങൾക്കും മരിച്ചവർക്കും മഹത്വമേകാൻ ജനങ്ങൾ ശവകുടീരങ്ങളിൽ വച്ച് ഭക്ഷണം കഴിക്കാൻ സമ്മേളിക്കാറുണ്ട്.

8യഹോവയോട് അവൻെറ സ്നേഹത്തിനും
ജനത്തിനായി ചെയ്യുന്ന അത്ഭുതപ്രവൃത്തികൾ
ക്കും നന്ദി പറയുക.
9ദാഹിക്കുന്ന പ്രാണനെ ദൈവം തൃപ്തിപ്പെ
ടുത്തുന്നു. വിശക്കുന്ന ഉള്ളത്തെ ദൈവം നല്ല
കാര്യങ്ങളാൽ നിറയ്ക്കുന്നു.
10ദൈവത്തിൻെറ ജനതയിൽചിലർ തടവു
കാരായിരുന്നു. ഇരുണ്ടതടവറകളിലെ ഇരുട്ടിൽ
അഴികൾക്കുള്ളിൽ പൂട്ടിയിടപ്പെട്ടവർ.
11എന്തുകൊണ്ടെന്നാൽ, ദൈവവചനത്തി
നെതിരെ അവർ പോരാടി. അത്യുന്നതനായ
ദൈവത്തിൻെറ ഉപദേശം അവർ ചെവിക്കൊ
ണ്ടില്ല.
12അവരുടെ പ്രവൃത്തികൾകൊണ്ട് ദൈവം അ
വരുടെ ജീവിതം ദുരിതമയമാക്കി. അവർ കാലി
ടറിവീണു, അപ്പോൾ അവരെ താങ്ങാൻ ആരുമി
ല്ലായിരുന്നു.
13ദുരിതത്തിലായിത്തീർന്ന അവർ സഹായ
ത്തിനായി യഹോവയെ വിളിച്ചു. അവൻ അവ
രെ ദുരിതങ്ങളിൽനിന്നും രക്ഷിക്കുകയും ചെ
യ്തു.
14ദൈവം അവരെ ഇരുണ്ടതടവറകളിൽ നിന്നു
മോചിപ്പിച്ചു. അവരെ ബന്ധിച്ചിരുന്ന കയറു
കൾ അവൻ പൊട്ടിച്ചു.
15അവൻെറ സ്നേഹത്തിനും ജനത്തിനായി
അവൻ ചെയ്യുന്ന അത്ഭുതകാര്യങ്ങൾക്കും യ
ഹോവയ്ക്കു നന്ദി പറയുക.
16നമ്മുടെ ശത്രുക്കൾക്കെതിരെ ദൈവം നമ്മെ
സഹായിക്കുന്നു. അവരുടെ ഓട്ടുകവാടങ്ങൾ ത
കർക്കാൻ അവനു കഴിയും. അവരുടെ കവാടങ്ങ
ളിലെ ഇരുമ്പുസാക്ഷകൾ തകർക്കാൻ അവനാ
കും.
17ചിലജനങ്ങൾ തങ്ങളെ വിഡ്ഢികളാക്കാൻ
തങ്ങളുടെ പാപങ്ങളെയും അപരാധങ്ങളെയും
അനുവദിച്ചു. അവർ തങ്ങളുടെപാപങ്ങൾ നി
മിത്തം ഭയങ്കരമായി കഷ്ടപ്പെടുന്നു.
18അവർ ഭക്ഷണം നിരസിച്ചു, അവർ മരിക്കാ
റായി.
19അവർ ദുരിതത്തിലായിരുന്നു. അതിനാല
വർ സഹായത്തിന്നു യഹോവയെവിളിച്ചു. അ
വൻ അവരെ ദുരിതങ്ങളിൽനിന്നു രക്ഷിക്കുക
യും ചെയ്തു.
20ദൈവം കല്പനയാൽ അവരെ സുഖപ്പെടു
ത്തി. അങ്ങനെഅവർ മരണത്തിൽ നിന്നു രക്ഷ
പ്പെട്ടു.
21അവൻെറ സ്നേഹത്തിനും ജനത്തിനു വേ
ണ്ടി അവൻചെയ്യുന്ന അത്ഭുത പ്രവൃത്തികൾ
ക്കും യഹോവയ്ക്കു നന്ദി പറയുക.
22അവൻെറ പ്രവൃത്തികൾക്ക് കൃതജ്ഞതയാ
യി ബലികളർപ്പിക്കുക. യഹോവചെയ്തിരി
ക്കുന്നതിനെപ്പറ്റി സന്തോഷത്തോടെ പറയുക.

23ചിലർ കപ്പലുകളിൽ അവരുടെ പ്രവൃത്തി
കൾക്കായി സമുദ്രം മുറിച്ചു കടക്കാൻപോയി.
24യഹോവയ്ക്കു എന്തുചെയ്യാനാകുമെന്ന് അ
വർകണ്ടു. സമുദ്രത്തിലെ അവൻെറ അത്ഭുത
പ്രവൃത്തികൾ അവർ കണ്ടു.
25ദൈവം കല്പിക്കുകയും ഒരു കൊടുങ്കാറ്റാരംഭി
ക്കുകയും ചെയ്തു. തിരമാലകൾ ഉയർന്നുയർ
ന്നുപൊങ്ങി.
26തിരമാലകൾ അവരെ ആകാശത്തോളം ഉയ
ർത്തുകയും അഗാധസമുദ്രത്തിലേക്കെറിയുക
യും ചെയ്തു. അപകടകരമായ കൊടുങ്കാറ്റിൽ
അവർക്കു ധൈര്യം നഷ്ടപ്പെട്ടു.
27കുടിയന്മാരെപ്പോലെ അവർ കുഴഞ്ഞുവീഴു
കയായിരുന്നു. അവരുടെ നാവിക സാമർത്ഥ്യം
നിഷ്പ്രയോജനമായി.
28അവർ ദുരിതത്തിൽപ്പെട്ടതിനാൽ സഹായ
ത്തിനായി യഹോവയെ വിളിച്ചു. അവൻ അ
വരെ ദുരിതങ്ങളിൽ നിന്നു രക്ഷിക്കുകയും ചെ
യ്തു.
29ദൈവം കൊടുങ്കാറ്റവസാനിപ്പിച്ചു. തിരമാ
ലകളെ അവൻ ശാന്തമാക്കി.
30സമുദ്രം ശാന്തമായതിൽ നാവികർ സന്തോ
ഷിച്ചു. ദൈവം അവരെ അവരുടെ ഉദ്ദിഷ്ടസ്ഥ
ലത്തേക്കു സുരക്ഷിതരായി നയിക്കുകയും ചെ
യ്തു.
31തൻെറ സ്നേഹത്തിനും ജനത്തിനായുള്ള
അത്ഭുതകൃത്യങ്ങൾക്കും യഹോവയ്ക്കു നന്ദി
പറയുക.
32മഹാസഭയിൽ ദൈവത്തെ സ്തുതിക്കുക.
മൂപ്പന്മാർ ഒത്തുചേരുമ്പോൾ അവനെ സ്തുതി
ക്കുക.
33നദികളെ ദൈവം ഒരു മരുഭൂമിയാക്കി മാറ്റി.
ഉറവകളെ അവൻ തടഞ്ഞു.
34വളക്കൂറുള്ള നിലത്തെ ദൈവം ലവണം ക
ലർന്ന തരിശുഭൂമിയാക്കി. എന്തുകൊണ്ടെന്നാൽ
അവിടെ ദുഷ്ടന്മാർ വസിക്കുന്നു.
35മരുഭൂമിയെ ദൈവം ജലാശയങ്ങൾ നിറഞ്ഞ
സ്ഥലമാക്കി. വരണ്ട നിലത്തുനിന്നും അവൻ
ഉറവകൾ പ്രവഹിപ്പിച്ചു.
36വിശക്കുന്നവരെ ദൈവം ആ നല്ല ഭൂമിയിലേ
ക്കു നയിച്ചു. അവിടെ അവർ പാർക്കാൻ നഗരം
പണിതു.
37വയലുകളിൽ അവർ വിത്തിടുകയും മുന്തി
രിനടുകയും അവർക്കു നല്ല വിളവുകിട്ടുകയും
ചെയ്തു.
38ദൈവം അവരെ അനുഗ്രഹിച്ചു. അവരുടെ
കുടുംബങ്ങൾ വളർന്നു. അവർക്കു വളരെയേറെ
മൃഗങ്ങളുമുണ്ടായി.
39ദുരന്തങ്ങളും ദുരിതങ്ങളും മൂലം അവരുടെ
കുടുംബങ്ങൾ ചെറുതും ദുർബ്ബലവുമായി.
40അവരുടെ നേതാക്കന്മാരെ ദൈവം അപമാ
നിതരും സംഭ്രമചിത്തരുമാക്കി. അവൻ അവരെ
വഴികളില്ലാത്ത മരു ഭൂമിയിലൂടെഅലഞ്ഞു നട
ക്കുമാറാക്കി.
41പക്ഷേ, അനന്തരം ദൈവം ആ പാവങ്ങളെ
കഷ്ടപ്പാടുകളിൽനിന്നും രക്ഷിച്ചു. ഇപ്പോഴവ
രുടെ കുടുംബങ്ങൾ ആട്ടിൻപറ്റങ്ങളെപ്പോലെ
വളർന്നു.
42നല്ലവർ ഇതുകണ്ട് ആഹ്ലാദിക്കുന്നു. ദുഷ്ട
ന്മാർ ഇതു കാണുകയും എന്തു പറയണമെന്നറി
യാതെ വിഷമിക്കുകയും ചെയ്യുന്നു.
43വിവേകമുള്ളവൻ ഇതൊക്കെ ഓർമ്മിക്കും. അ
നന്തരം ദൈവത്തിൻെറ യഥാർത്ഥസ്നേഹ
ത്തെപ്പറ്റി മനസ്സിലാക്കാൻ തുടങ്ങും.

## സങ്കീർത്തനം 108

*ദാവീദിൻെറ സ്തോത്രങ്ങളിലൊന്ന്.*

1ദൈവമേ, സംഗീതമാലപിക്കുന്നതിനും
സ്തോത്രഗീതങ്ങൾ പാടുന്നതിനും എൻെറ ഹൃ
ദയവും മനസ്സും ഒരുങ്ങിയിരിക്കുന്നു.
2വീണയേ, കിന്നരമേ, നമുക്കുപ്രഭാതത്തെ ഉ
ണർത്താം!
3യഹോവേ, നിന്നെ ഞങ്ങൾ രാഷ്ട്രങ്ങൾക്കി
ടയിൽ പുകഴ്ത്തും. അന്യർക്കിടയിൽ നിന്നെ
ഞങ്ങൾ സ്തുതിക്കും.

4യഹോവേ, നിൻെറസ്നേഹം ആകാശങ്ങ
ളെക്കാളും ഉന്നതമായിട്ടുള്ളതാണ്. ഉന്നതമേഘ
ങ്ങളിലും ഉയരെയാണ് നിൻെറ വിശ്വസ്തത.
5ദൈവമേ, സ്വർഗ്ഗങ്ങൾക്കും മീതെഉദിച്ചാലും!
മുഴുവൻ ലോകവും നിൻെറ തേജസ്സു കാണട്ടെ.
6ദൈവമേ, നിൻെറ സുഹൃത്തുക്കളെ രക്ഷി
ക്കാൻ ഇതുചെയ്താലും. എൻെറ പ്രാർത്ഥന
യ്ക്കു മറുപടി നൽകുകയും രക്ഷിക്കാൻ നിൻെറ
മഹാശക്തി ഉപയോഗിക്കുകയും ചെയ്താലും.
7ദൈവം തൻെറ ആലയത്തിൽ സംസാരിച്ചു:
“ഞാൻ യുദ്ധം ജയിക്കും, വിജയത്തിൽ ആഹ്ലാദി
ക്കുക! ഈ ദേശം ഞാൻ എൻെറജനത്തിനിട
യിൽവീതിക്കും. ശേഖേം ഞാൻഅവർക്കു നൽ
കും. സുക്കോത്തുതാഴ്വര ഞാനവർക്കു നൽകും.
8ഗിലെയാദും മനശ്ശെയും എൻേറതാകും. എ
ഫ്രയീം എൻെറ ശിരോകവചവുമാകും. യെഹൂ
ദാ എൻെറ ചെങ്കോലുമായിരിക്കും.
9മോവാബ്, എൻെറ കാലുകഴുകാനുള്ള പാ
ത്രമാകും. ഏദോം, എൻെറ ചെരിപ്പുചുമക്കുന്ന
അടിമയാകും. ഞാൻ ഫെലിസ്ത്യരെ തോല്പിക്കു
കയും വിജയാരവം മുഴക്കുകയും ചെയ്യും.”
10ആരാണ് ശത്രുവിൻെറ കോട്ടയിലേക്ക് എ
ന്നെ നയിക്കുക? ഏദോമിനെതിരെ പോരാടാൻ
ആരെന്നെ നയിക്കും?
11ദൈവമേ, ഇതെല്ലാംചെയ്യാൻ എന്നെസഹാ
യിക്കാൻ നിനക്കാവും.പക്ഷേ നീ ഞങ്ങളെ
കൈവെടിഞ്ഞു! ഞങ്ങളുടെ സൈന്യത്തോടൊ
പ്പം നീ പോരുന്നുമില്ല!
12ദൈവമേ, ശത്രുക്കളെ തോല്പിക്കാൻ ഞങ്ങ
ളെ സഹായിച്ചാലും! ഞങ്ങളെ സഹായിക്കാൻ
മനുഷ്യർക്കാവില്ല!
13ദൈവത്തിനേ ഞങ്ങളെ ശക്തരാക്കാനാവൂ.
ദൈവത്തിനു ഞങ്ങളുടെ ശത്രുക്കളെതോല്പി
ക്കാനാകും!

### സങ്കീർത്തനം 109

*സംവിധായകന്. ദാവീദിൻെറ*
*സ്തോത്രഗാനങ്ങളിലൊന്ന്.*

1ദൈവമേ, എൻെറ പ്രാർത്ഥനയ്ക്കു നേരേ
ചെവിപൊത്തരുതേ!
2ദുഷ്ടന്മാർ എന്നെപ്പറ്റി നുണപറയുന്നു. അ
സത്യങ്ങൾ പറയുകയാണവർ.
3എന്നെപ്പറ്റി ജനം വെറുപ്പുളവാക്കുന്ന കാര്യ
ങ്ങൾപറയുന്നു. അകാരണമായി ജനമെന്നെ ആ
ക്രമിക്കുകയാണ്.
4ഞാനവരെസ്നേഹിച്ചു,പക്ഷേ അവരെന്നെ
വെറുത്തു. അതിനാലിപ്പോൾ ദൈവമേ, ഞാൻ
നിന്നോടു പ്രാർത്ഥിക്കുന്നു.
5ഞാനവരോടു നന്മചെയ്തു. പക്ഷേ അവ
രെന്നോടു തിന്മയാണു ചെയ്യുന്നത്. ഞാനവരെ
സ്നേഹിച്ചു, പക്ഷേ അവരെന്നെ വെറുത്തു.
6എൻെറ ശത്രു ചെയ്ത തിന്മകൾക്ക് അവനെ
ശിക്ഷിക്കേണമേ. അയാൾ തെറ്റുകാരനെന്നു തെ
ളിയിക്കാൻ ഒരാളെ കണ്ടെത്തുക.
7എൻെറ ശത്രു തെറ്റു ചെയ്തുവെന്നും അ
യാൾ കുറ്റക്കാരനാണെന്നും ന്യായാധിപൻ വി
ധിക്കട്ടെ. എൻെറശത്രുവിൻെറ വാക്കുകളോരോ
ന്നും അയാൾക്കുതന്നെ കൂടുതൽ വിനയാകട്ടെ.
8എൻെറശത്രു വൈകാതെ മരണമടയട്ടെ. അ
വൻെറ തൊഴിൽ മറ്റൊരാൾക്കു ലഭിക്കട്ടെ.
9എൻെറ ശത്രുവിൻെറ കുഞ്ഞുങ്ങളെ അനാ
ഥരാക്കുകയും അവൻെറ ഭാര്യ വിധവയാകുക
യും ചെയ്യട്ടെ.
10അവർക്ക് വീടു നഷ്ടപ്പെടുകയും അവർ
യാചകരാകുകയും ചെയ്യട്ടെ.
11എൻെറശത്രുവിനു കടം കൊടുത്തവൻ അ
വനുള്ളതെല്ലാം എടുക്കട്ടെ. അയാളുടെ അദ്ധ്വാ
നഫലമെല്ലാം അപരിചിതർ കൊണ്ടുപോകട്ടെ.
12എൻെറശത്രുവിനോട് ആരും ദയ കാട്ടാതിരി
ക്കട്ടെ. അവൻെറ കുഞ്ഞുങ്ങളോട് ആരും കാരു
ണ്യം കാട്ടാതിരിക്കട്ടെ.
13എൻെറ ശത്രുവിനെ പൂർണ്ണമായും നശിപ്പി
ച്ചാലും. അടുത്തതലമുറകൾ സർവ്വതിൽനിന്നും
അവൻെറ പേര് മായ്ച്ചുകളയട്ടെ.
14എൻെറ ശത്രുവിൻെറ പിതാവിൻെറ പാപ
ങ്ങൾ യഹോവ ഓർത്തിരുന്നെങ്കിൽ! അവൻെറ
മാതാവിൻെറ പാപങ്ങൾ ഒരിക്കലും ക്ഷമിക്ക
പ്പെടാതിരുന്നെങ്കിൽ!
15ആ പാപങ്ങൾ യഹോവ എന്നെന്നും ഓർ
മ്മിച്ചെങ്കിൽ. എൻെറശത്രുവിനെ ജനം പൂർണ്ണ
മായും മറക്കാൻ ദൈവം ഇടയാക്കട്ടെ.
16എന്തെന്നാൽ, ആ ദുഷ്ടൻ ഒരുനന്മയും ചെ
യ്തില്ല. അവനൊരിക്കലും ആരെയും സ്നേഹി
ച്ചില്ല. ദരിദ്രരും നിരാലംബരുമായവരുടെ ജീവി
തം അവൻ വിഷമകരമാക്കി.
17മറ്റുള്ളവർക്കു ദുരിതങ്ങളുണ്ടാകുന്നതിൽ അ
യാൾ രസിച്ചു. അതിനാൽ ആ ദുരിതങ്ങൾ
അവനുതന്നെ സംഭവിക്കട്ടെ. മറ്റുള്ളവർക്കു നന്മ
യുണ്ടാകണമെന്ന് അയാളൊരിക്കലും ആഗ്രഹി
ച്ചില്ല. അതിനാൽ അയാൾക്ക് നന്മകളൊന്നുമു
ണ്ടാകാതിരിക്കട്ടെ.
18ശാപങ്ങൾ അവൻെറ വസ്ത്രമാകട്ടെ. അത്
അവൻെറ കുടിവെള്ളമാകട്ടെ. ശാപങ്ങൾ അവ
ൻെറ ശരീരത്തിൽ പുരട്ടാനുള്ള തൈലമാകട്ടെ.
19ശാപങ്ങൾ ആ ദുഷ്ടനെ പൊതിയുന്ന തു
ണിയാകട്ടെ. അതവൻെറ അരപ്പട്ടയുമാകട്ടെ.
20യഹോവ ഈ കാര്യങ്ങളെല്ലാം എൻെറ
ശത്രു വിനോടു പ്രവർത്തിക്കട്ടെ. എന്നെ
കൊല്ലാൻ ശ്രമിക്കുന്ന ജനങ്ങളോട് യഹോവ
ഇവയെല്ലാം ചെയ്യട്ടെ.
21യഹോവേ, നീയെൻെറ യജമാനനാകുന്നു.
അതിനാൽ നിൻെറനാമത്തെ മഹത്വപ്പെടുത്തു
ന്നതരത്തിൽ എന്നോടു ഇടപെടേണമേ. നീ
വളരെ സ്നേഹമുള്ളവൻ, അതിനാൽ എന്നെ
രക്ഷിച്ചാലും!

22ഞാൻ വെറുമൊരുപാവം നിസ്സഹായൻ മാ
ത്രം. ഞാൻസത്യമായും ദു:ഖിതൻ, എൻെറ ഹൃദ
യം തകർന്നത്.
23ദിനാന്ത്യത്തിലെ നീണ്ട നിഴലുകൾപോലെ
എൻെറ ജീവിതം കഴിഞ്ഞതായി എനിക്കനുഭവ
പ്പെടുന്നു. ആരോ തൂത്തുകളഞ്ഞ ഒരു ചെറുപ്രാ
ണിയെപ്പോലെ എനിക്കനുഭവപ്പെടുന്നു.
24വിശപ്പുകൊണ്ട് എൻെറ മുട്ടുകൾ ദുർബ്ബല
മായിരിക്കുന്നു. എനിക്ക് മെലിഞ്ഞുഭാരം നഷ്ട
പ്പെടുന്നു.
25ദുഷ്ടന്മാർ എന്നെ അപമാനിക്കുന്നു. അവർ
എന്നെനോക്കി തല കുലുക്കുന്നു.
26എൻെറ ദൈവമാകുന്ന യഹോവേ, എന്നെ
സഹായിച്ചാലും! നിൻെറ സത്യസ്നേഹം കാ
ണിക്കുകയുംഎന്നെരക്ഷിക്കുകയുംചെയ്താലും.
27അപ്പോൾ, നീയെന്നെ സഹായിച്ചു എന്ന്
അവരറിയും. അപ്പോൾ, നിൻെറ ശക്തിയാണെ
ന്നെ രക്ഷിച്ചതെന്നവരറിയും.
28ആ ദുഷ്ടന്മാർ എന്നെ ശപിക്കുന്നു, പക്ഷേ
യഹോവേ, നിനക്കെന്നെ അനുഗ്രഹിക്കാനാ
വും. അവരെന്നെ ആക്രമിച്ചു, അവരെ തോല്പി

ച്ചാലും. അപ്പോൾ നിൻെറ ദാസനായ ഞാൻ ആഹ്ലാദിക്കും.

29എൻെറ ശത്രുക്കളെ ലജ്ജിതരാക്കിയാലും! അവർ തങ്ങളുടെ അപമാനം മേലങ്കിപോലെ ധരിക്കട്ടെ.

30യഹോവയ്ക്കു ഞാൻ നന്ദിപറയുന്നു. അനവധി ജനത്തിൻെറ മുമ്പിൽവച്ച് നിന്നെ ഞാൻ സ്തുതിക്കുന്നു.

31എന്തുകൊണ്ടെന്നാൽ, യഹോവ നിസ്സഹായരോടൊപ്പമാകുന്നു. അവരെ മരണത്തിനു വിധിക്കാൻ ശ്രമിക്കുന്നവരിൽനിന്നും ദൈവം അവരെ രക്ഷിക്കുന്നു.

### സങ്കീർത്തനം 110

*ദാവീദിൻെറ സ്തോത്രഗാനങ്ങളിലൊന്ന്.*

1യഹോവ എൻെറ യജമാനനോടു പറഞ്ഞു, “നിൻെറശത്രുക്കളെ ഞാൻ നിൻെറ നിയന്ത്രണത്തിലാക്കുവോളം* എൻെറ വലതുവശത്തിരിക്കുക.”

2യഹോവ നിൻെറ രാജ്യം വളർത്തും. നിൻെറ രാജ്യം സീയോനിൽ ആരംഭിക്കുകയും നിൻെറ ശത്രുക്കളെ അവരുടെ സ്വന്തം രാജ്യങ്ങളിൽ നീ ഭരിക്കുംവരെ അതു വളരുകയും ചെയ്യും!

3നീ നിൻെറസൈന്യത്തെ സംഘടിപ്പിക്കുമ്പോൾ നിൻെറജനം സ്വയം വന്നുചേരും. അവർതങ്ങളുടെ വിശേഷവസ്ത്രങ്ങളണിഞ്ഞ് അതിരാവിലെ ഒത്തുകൂടും. നിലത്തു മഞ്ഞുവീഴുമ്പോലെ ആ ചെറുപ്പക്കാർ നിന്നെ വലയം ചെയ്യും.

4ദൈവം ഒന്നുവാഗ്ദാനം ചെയ്തിട്ടുണ്ട്, അവൻ തൻെറ മനസ്സുമാറ്റുകയില്ല.

“നീ എക്കാലവും മൽക്കീസേദെക്കിനെപ്പോലെയുള്ള ഒരു പുരോഹിതനാകുന്നു.”

5എൻെറയജമാനൻ നിൻെറ വലതുഭാഗത്തുണ്ട്. ക്രോധദിവസത്തിൽ അവൻ തൻെറ മറ്റു രാജാക്കന്മാരെ തോല്പിക്കും.

6ദൈവം രാഷ്ട്രങ്ങളെവിധിക്കും.ഭൂമി മൃതദേഹങ്ങൾകൊണ്ടു പൊതിയപ്പെടും. പ്രബലരാഷ്ട്രങ്ങളുടെ നേതാക്കളെ ദൈവം ശിക്ഷിക്കും.

7വഴിയോരത്തിലെ അരുവിയിൽനിന്ന് രാജാവ് വെള്ളംകുടിക്കും. പിന്നെ അവൻതലയുയർത്തുകയും ബലവാനാകുകയും ചെയ്യും!

### സങ്കീർത്തനം 111

1യഹോവയെ സ്തുതിക്കുക! നല്ലവരുടെ സമ്മേളനത്തിൽ ഞാൻപൂർണ്ണമനസ്സോടെ യഹോവയ്ക്കു നന്ദി പറയും.

2യഹോവ അത്ഭുതങ്ങൾ പ്രവർത്തിക്കുന്നു. ജനംദൈവത്തിൽനിന്നും ആ നന്മകൾ ആഗ്രഹിക്കുന്നു.

3ദൈവം സത്യമായും മഹത്വമേറിയതും അത്ഭുതകരവുമായ കാര്യങ്ങൾ ചെയ്യുന്നു. അവൻെറനന്മ എന്നെന്നും തുടരുന്നു.

4യഹോവ ദയാവാനും കരുണാപൂർണ്ണനുമാണെന്ന് നമ്മെ ഓർപ്പിക്കുന്ന തരത്തിൽ ദൈവം അത്ഭുതങ്ങൾ പ്രവർത്തിപ്പിക്കുന്നു.

5 തന്നെ പിൻപറ്റുന്നവർക്ക് ദൈവം ആഹാരം നൽകുന്നു. തൻെറകരാർ അവനെന്നെന്നും ഓർമ്മിക്കുന്നു.

6ദൈവത്തിൻെറ ശക്തമായ പ്രവൃത്തികൾ തൻെറ ജനതയ്ക്ക് അന്യരാഷ്ട്രങ്ങളുടെ സ്ഥലം താൻ നൽകുകയാണെന്നു തെളിയിച്ചു.

7ദൈവം ചെയ്യുന്നതോരോന്നും നല്ലതും ന്യായയുക്തവുമാകുന്നു. അവൻെറ കല്പനകളെല്ലാം തന്നെ വിശ്വസിക്കാവുന്നത്.

8ദൈവത്തിൻെറ കല്പനകൾ എന്നെന്നേക്കും തുടരും. ആ കല്പനകൾ നൽകാനുള്ള അവൻെറ ന്യായീകരണങ്ങൾ വിശ്വസ്തവും ശുദ്ധവുമാകുന്നു.

9തൻെറജനത്തെ രക്ഷിക്കാൻ അവൻ ഒരുവനെഅയച്ചു. എന്നെന്നേക്കും തുടരുന്നകരാർ ദൈവം അവരുമായുണ്ടാക്കി. ദൈവത്തിൻെറ നാമം ഭയങ്കരവും വിശുദ്ധവുമാകുന്നു.

10ദൈവത്തോടുള്ള ഭയത്തിൽനിന്നും ആദരവിൽനിന്നുമാണ് വിവേകമാരംഭിക്കുന്നത്. ദൈവത്തെ അനുസരിക്കുന്നവർവിവേകശാലികൾ. ദൈവത്തിൻെറ സ്തുതികൾ എന്നെന്നും ഉണ്ടായിരിക്കും.

### സങ്കീർത്തനം 112

1യഹോവയെ സ്തുതിക്കുക! യഹോവയെ ഭയക്കുകയും ആദരിക്കുകയും ചെയ്യുന്നവൻ ആഹ്ലാദിക്കും. അയാൾ ദൈവകല്പനകളെ സ്നേഹിക്കുന്നു.

2അവൻെറ പിൻഗാമികൾ ഭൂമിയിൽ മഹാന്മാരായിത്തീരും. നല്ല ജനതയുടെ പിൻഗാമികൾ യഥാർത്ഥത്തിൽ അനുഗ്രഹീതരാകും.

3അയാളുടെ കുടുംബംധനികമാകും.അവൻെറ നന്മ എക്കാലവും തുടരുകയും ചെയ്യും.

4നീതിമാന്മാർക്ക്, ദൈവം ഇരുട്ടിൽ പ്രകാശിക്കുന്ന വിളക്കുപോലെ. ദൈവം നല്ലവനും കാരുണ്യവാനും ദയാപൂർണ്ണനുമാകുന്നു.

5കാരുണ്യവും ഔദാര്യവും ഒരുവന് ഭൂഷണമാകുന്നു. വ്യാപാരത്തിൽ നീതി പുലർത്തുന്നത് ഒരുവനു ഭൂഷണമാകുന്നു.

6അയാൾ ഒരിക്കലും വീഴുകയില്ല. നല്ലവൻ എക്കാലവും ഓർമ്മിക്കപ്പെടും.

7ദുർവാർത്തകളാൽ അവൻ ഞെട്ടുകയില്ല. യഹോവയിൽ ആശ്രയിക്കുന്നതിനാൽ അവന് ആത്മവിശ്വാസം.

8അയാൾ ആത്മവിശ്വാസമുള്ളവനാകുന്നു. അവൻഭയപ്പെടുകയില്ല. അവൻ തൻെറ ശത്രുക്കളെ തോല്പിക്കും.

9ദരിദ്രർക്ക് അയാൾ സൗജന്യമായി സാധനങ്ങൾ നൽകുന്നു. അവൻെറ നന്മ എന്നെന്നേക്കും തുടരുകയും ചെയ്യും.

10ദുഷ്ടന്മാർ ഇതുകണ്ടു കോപിഷ്ഠരാകും. അവർ ദേഷ്യപ്പെട്ടുപല്ലിറുമ്മും. പക്ഷേ പിന്നെയവർ ഇല്ലാതായിത്തീരും. അവർ വളരെയധികം ആഗ്രഹിക്കുന്നതുപോലും അവർക്കു ലഭിക്കില്ല.

### സങ്കീർത്തനം 113

1യഹോവയെ വാഴ്ത്തുക! യഹോവയുടെ ദാസരേ, അവനെ വാഴ്ത്തുക! യഹോവയുടെ നാമം വാഴ്ത്തുക.

2യഹോവയുടെ നാമം ഇപ്പോഴും എപ്പോഴും അനുഗ്രഹിക്കപ്പെടട്ടെ.

3ഉദയസൂര്യൻെറ കിഴക്കുമുതൽ അസ്ത മനസൂര്യൻെറ പടിഞ്ഞാറുവരെ യഹോവയുടെ നാമം വാഴ്ത്തപ്പെടട്ടെ.

4യഹോവ എല്ലാരാഷ്ട്രങ്ങൾക്കും മീതെ ആകുന്നു.അവൻെറ മഹിമ ആകാശത്തോളംഉയരുന്നു.

5നമ്മുടെ ദൈവമാകുന്ന യഹോവയെപ്പോലെ ആരുമില്ല. ദൈവം ഉയരെ സ്വർഗ്ഗത്തിലിരിക്കുന്നു.

---

**നിൻെറ ... നിയന്ത്രണത്തിലാക്കുവോളം** അഥവാ “ഞാൻ നിൻെറ ശത്രുക്കളെ നിൻെറ പാദപീഠമാക്കുവോളം.”

6ആകാശവും ഭൂമിയും കാണാൻതാഴോട്ടു നോ
ക്കേണ്ടിവരുന്നത്ര ഉയരെ, നമുക്കുമേലേ ആണ്
ദൈവം.
7ദരിദ്രരെ ദൈവം ചെളിയിൽ നിന്നുയർത്തു
ന്നു. യാചകരെ അവൻ ചപ്പുകൂനയിൽ നിന്നുയ
ർത്തുന്നു.
8അവരെ ദൈവം പ്രമാണിമാരാക്കുകയും ചെ
യ്യുന്നു. അവരെ ദൈവം പ്രമുഖനേതാക്കളാക്കു
ന്നു.
9ഒരുവൾക്ക് മക്കളുണ്ടായില്ലെന്നുവരാം. പക്ഷേ
ദൈവം അവൾക്കു കുഞ്ഞുങ്ങളെ നൽകുകയും
അവളെ സന്തോഷിപ്പിക്കുകയും ചെയ്യും. യ
ഹോവയെ സ്തുതിക്കുക!

## സങ്കീർത്തനം 114

1യിസ്രായേൽ ഈജിപ്തു വിട്ടു. യാക്കോബ്
(യിസ്രായേൽ) ആ വിദേശരാജ്യം വിട്ടു.
2യെഹൂദാ ദൈവത്തിന്റെ വിശിഷ്ട ജനമാ
യി. യിസ്രായേൽ അവന്റെരാജ്യമായി.
3ചെങ്കടൽ ഇതുകണ്ട് ഓടിയകന്നു. യോർ
ദ്ദാൻനദി തിരിഞ്ഞൊഴുകി.
4പർവ്വതങ്ങൾ ആണാടുകളെപ്പോലെ നൃത്തം
വച്ചു. കുന്നുകൾ കുഞ്ഞാടുകളെപ്പോലെ നൃത്തം
വച്ചു.
5ചെങ്കടലേ, നീയെന്തിനോടിയകന്നു? യോർ
ദ്ദാൻനദിയേ, നീയെന്തിനു തിരിഞ്ഞൊഴുകി?
6പർവ്വതങ്ങളേ, നിങ്ങളെന്തിന് ആണാടിനെ
പ്പോലെ നൃത്തം വയ്ക്കുന്നു? കുന്നുകളേ, നിങ്ങ
ളെന്തിനു കുഞ്ഞാടുകളെപ്പോലെ നൃത്തം ചെ
യ്യുന്നു?
7യജമാനന്റെമുമ്പിൽ, യാക്കോബിന്റെ ദൈ
വമാകുന്ന യഹോവയുടെ മുമ്പിൽ, ഭൂമി വിറ
യ്ക്കുന്നു.
8പാറയിൽനിന്നും വെള്ളമൊഴുക്കിയത് ദൈ
വമാകുന്നു. കടും പാറയിൽനിന്നുമാണു ദൈവം
നീരുറവ ഒഴുക്കിയത്.

## സങ്കീർത്തനം 115

1യഹോവേ, മഹത്വം സ്വീകരിക്കേണ്ടത്
ഞങ്ങളല്ല. മഹത്വം നിനക്കുള്ളതാകുന്നു.നിന്റെ
സ്നേഹവും വിശ്വാസ്യതയും മൂലമാണു മഹ
ത്വം നിന്റേതാകുന്നത്.
2ഞങ്ങളുടെ ദൈവം എവിടെയെന്ന് രാഷ്ട്ര
ങ്ങൾ അത്ഭുതപ്പെടുന്നതെന്തിന്?
3ദൈവം സ്വർഗ്ഗത്തിലാകുന്നു. അവൻ യഥേ
ഷ്ടം പ്രവർത്തിക്കുന്നു.
4രാഷ്ട്രങ്ങളുടെ "ദേവന്മാർ" വെള്ളിയും
സ്വർണ്ണവും കൊണ്ടുള്ളവെറും പ്രതിമകൾ
മാത്രം. ആരോ ഉണ്ടാക്കിയ വെറും പ്രതിമകൾ
മാത്രം.
5ആ പ്രതിമകൾക്ക് വായകളുണ്ട്, പക്ഷേ സം
സാരിക്കാൻ വയ്യ. അവയ്ക്കു കണ്ണുകളുണ്ട്, പ
ക്ഷേ കാണാൻ കഴിയുന്നില്ല.
6അവയ്ക്കു ചെവികളുണ്ട്, പക്ഷേകേൾക്കാൻ
കഴിയുന്നില്ല. അവയ്ക്കു മൂക്കുകളുണ്ട്, പക്ഷേ
മണക്കാൻ കഴിയുന്നില്ല.
7അവയ്ക്കു കൈകളുണ്ട്, പക്ഷെ സ്പർശി
ക്കാനാവുന്നില്ല.അവയ്ക്കുകാലുകളുണ്ട്,പക്ഷേ
നടക്കാനാവുന്നില്ല. അവയുടെ തൊണ്ടകളിൽ
നിന്ന് ഒരു ശബ്ദവും വരുന്നുമില്ല.
8ആ പ്രതിമകളുണ്ടാക്കി അതിൽ ആശ്രയിക്കു
ന്നവർ ആ പ്രതിമപോലെയായിത്തീരും!
9യിസ്രായേലിലെ ജനമേ, യഹോവയിൽ വി
ശ്വസിക്കുക! യഹോവ അവരുടെ കരുത്തും കവ
ചവുമാകുന്നു.
10അഹരോന്റെ കുടുംബമേ, യഹോവയിൽ
ആശ്രയിക്കുക! യഹോവ അവരുടെ കരുത്തും
കവചവുമാകുന്നു.
11യഹോവയുടെ ഭക്തന്മാരേ, യഹോവയിൽ
ആശ്രയിക്കുക! യഹോവ അവരുടെകരുത്തും ക
വചവുമാകുന്നു.
12യഹോവ നമ്മെ ഓർമ്മിക്കുന്നു. യഹോവ
നമ്മെഅനുഗ്രഹിക്കും. അവൻ യിസ്രായേലിനെ
അനുഗ്രഹിക്കും. അഹരോന്റെ കുടുംബത്തെ യ
ഹോവ അനുഗ്രഹിക്കും.
13തന്റെ വലുതും ചെറുതുമായ ഭക്തന്മാരെ
യഹോവ അനുഗ്രഹിക്കും.
14യഹോവ നിങ്ങൾക്കും നിങ്ങളുടെ
മക്കൾക്കും കൂടുതൽ കൂടുതൽ നൽകട്ടെ.
15യഹോവ സ്വർഗ്ഗവും ഭൂമിയും സൃഷ്ടിച്ചു.
അവൻ നിങ്ങളെ സ്വാഗതവും ചെയ്യുന്നു!
16സ്വർഗ്ഗം യഹോവയുടേതാകുന്നു. എന്നാൽ
ഭൂമി അവൻ മനുഷ്യനു നൽകി.
17പരേതർ യഹോവയെ സ്തുതിക്കുന്നില്ല!
കല്ലറകളിലായവർ യഹോവയെ സ്തുതിക്കു
ന്നില്ല!
18പക്ഷേ നാം യഹോവയെ ഇപ്പോൾ സ്തുതി
ക്കും. എന്നെന്നും നാം അവനെസ്തുതിക്കും! യ
ഹോവയെ വാഴ്ത്തുക!

## സങ്കീർത്തനം 116

1യഹോവ എന്റെ പ്രാർത്ഥന കേൾക്കു
മ്പോൾ ഞാനവനെ സ്നേഹിക്കുന്നു.
2സഹായത്തിനുള്ള എന്റെവിളി അവൻ കേ
ൾക്കുമ്പോൾ ഞാനവനെ സ്നേഹിക്കുന്നു.
3ഞാൻ ഏറെക്കുറെ മരിച്ചിരിക്കുന്നു! മരണപാ
ശം എന്നെചുറ്റിയിരിക്കുന്നു. കല്ലറ എനിക്കു
ചുറ്റും അടയുകയായിരുന്നു. ഞാൻ ഭയക്കുകയും
വ്യാകുലപ്പെടുകയും ചെയ്തു.
4അപ്പോൾ ഞാൻ യഹോവയുടെ നാമം വിളി
ച്ചു. ഞാൻപറഞ്ഞു, "യഹോവേ, എന്നെ രക്ഷി
ച്ചാലും!"
5യഹോവ നല്ലവനും ദയാപൂർണ്ണനുമാകുന്നു.
ദൈവം കരുണാമയനാകുന്നു.
6നിസ്സഹായരെ യഹോവ പരിപാലിക്കുന്നു.
ഞാൻ നിസ്സഹായനായിരുന്നു, യഹോവ എ
ന്നെ രക്ഷിക്കുകയും ചെയ്തു.
7എന്റെ ആത്മാവേ, വിശ്രമിക്കുക! യഹോവ
നിന്നെ പരിപാലിക്കുന്നുണ്ട്.
8ദൈവമേ, നീയെന്റെ പ്രാണനെ മൃത്യുവിൽ
നിന്നുരക്ഷിച്ചു. എന്റെ കണ്ണുനീർ നീ നിർത്തി.
നീയെന്നെ വീഴ്ചയിൽനിന്നു രക്ഷിച്ചു.
9ജീവിക്കുന്നവരുടെ ദേശത്ത് ഞാൻ യഹോ
വയെ തുടർന്നും സേവിക്കും.
10"ഞാൻ നശിപ്പിക്കപ്പെട്ടു!"എന്നു ഞാൻ പറ
ഞ്ഞപ്പോൾ എനിക്കു വിശ്വാസം ഉണ്ടായിരുന്നു.
11അതെ, എന്റെപരിഭ്രമത്തിൽ ആയിരുന്ന
പ്പോൾ ഞാൻ പറഞ്ഞു, "എല്ലാവരും നുണയ
ന്മാർ!"
12യഹോവയ്ക്ക് എന്തു നൽകാനാണെനിക്കു
കഴിയുക? എനിക്കുള്ളതെല്ലാം യഹോവ തന്ന
താകുന്നു!
13അവൻ എനിക്കു രക്ഷതന്നു. അതിനാൽ
ഞാൻ അവനൊരു പാനീയബലി അർപ്പിക്കും.
യഹോവയുടനാമം ഞാൻ വിളിക്കുകയും
ചെയ്യും.

14യഹോവയ്ക്കുള്ള നേർച്ചകൾ ഞാനിപ്പോ
ൾ അവൻെറ മുഴുവൻ ജനത്തിനും മുമ്പാകെ
അർപ്പിക്കും.
15യഹോവയുടെ ഭക്തന്മാരിലൊരുവൻെറ മര
ണം അവനു വളരെപ്രധാനം. യഹോവേ, നി
ൻെറ ദാസന്മാരിലൊരുവനാകുന്നു ഞാൻ!
16ഞാൻ നിൻെറദാസനാകുന്നു; നിൻെറ ദാ
സിമാരിലൊരുവളുടെ കുഞ്ഞ്. യഹോവേ, നീ
എൻെറ ബന്ധനങ്ങളിൽനിന്നും എന്നെ മോചി
പ്പിച്ചു!
17നിനക്കു ഞാനൊരു കൃതജ്ഞതാ ബലിയർ
പ്പിക്കും. യഹോവയുടെ നാമം ഞാൻ വിളിക്കും.
18വാഗ്ദാനം ചെയ്തവ ഞാൻ യഹോവയ്ക്കു
സമർപ്പിക്കും. അവൻെറ സകലജനത്തിനും മു
മ്പിലേക്കു ഞാനിപ്പോൾ പോകും.
19യെരൂശലേമിലെ ആലയത്തിലേക്കു ഞാൻ
പോകും. യഹോവയെ സ്തുതിക്കുക.

### സങ്കീർത്തനം 117

1സകല രാഷ്ട്രങ്ങളുമേ, യഹോവയെ സ്തു
തിക്കുക. സകലജനങ്ങളുമേ, യഹോവയെസ്തു
തിക്കുക.
2ദൈവംനമ്മെ വളരെസ്നേഹിക്കുന്നു!
അവൻ നമ്മോടു എന്നെന്നും വിശ്വസ്തത
കാട്ടുകയും ചെയ്യും! യഹോവയെ സ്തുതി
ക്കുക!

### സങ്കീർത്തനം 118

1യഹോവയെ മഹത്വപ്പെടുത്തുക, എന്തെ
ന്നാൽ അവനാകുന്നു ദൈവം. അവൻെറ സത്യ
സ്നേഹം നിത്യമാകുന്നു!
2യിസ്രായേലേ,
ഇങ്ങനെപറയുക."അവൻെറ സത്യസ്നേഹം
എന്നെന്നും തുടരുന്നു!"
3പുരോഹിതരേ, ഇങ്ങനെ പറയുക. "അവ
ൻെറ സത്യസ്നേഹം എന്നെന്നും തുടരുന്നു!"
4യഹോവയെ ആരാധിക്കുന്നവരേ, ഇതു പറ
യുക. "അവൻെറ സത്യസ്നേഹം എന്നെന്നും
തുടരുന്നു!"
5ഞാൻ കുഴപ്പത്തിൽപെട്ടു, അതിനാൽ സഹാ
യത്തിനു ഞാൻ യഹോവയെ വിളിച്ചു. യഹോ
വയെനിക്കു മറുപടിനൽകുകയും എന്നെ സ്വ
തന്ത്രനാക്കുകയും ചെയ്തു.
6യഹോവ എന്നോടൊപ്പമുണ്ട്, അതിനാൽ
ഞാൻ ഭയപ്പെടുകയില്ല. എനിക്കുദോഷം വരു
ത്താൻ ജനത്തിന് ഒന്നും ചെയ്യാനാകില്ല.
7യഹോവയാണെൻെറ സഹായി.എൻെറ
ശ ത്രുക്കൾ പരാജിതരാകുന്നതു ഞാൻ കാണും.
8ജനത്തെ ആശ്രയിക്കുന്നതിലും യഹോവയെ
ആശ്രയിക്കുന്നതാണു ശ്രേഷ്ഠം.
9നിങ്ങളുടെ നേതാക്കളെ ആശ്രയിക്കുന്നതി
നെക്കാൾ യഹോവയെ ആശ്രയിക്കുന്നതാണു
ശ്രേഷ്ഠം.
10ധാരാളം ശത്രുക്കൾ എന്നെ വലയം
ചെയ്തു. എന്നാൽ യഹോവയുടെ ശക്തിയാൽ
ഞാന വരെ പരാജയപ്പെടുത്തി.
11ശത്രുക്കളെന്നെ പിന്നെയും പിന്നെയും വള
ഞ്ഞു. യഹോവയുടെ ശക്തിയാൽ ഞാനവരെ
തോല്പിച്ചു.
12തേനീച്ചക്കൂട്ടം പൊതിയുമ്പോലെയായിരു
ന്നു എൻെറശത്രുക്കളെന്നെ പൊതിഞ്ഞത്. പ
ക്ഷേ അവവേഗം എരിയുന്ന പൊന്തപോലെ
തീർന്നു. യഹോവയുടെ ശക്തിയാൽ ഞാനവ
രെ പരാജയപ്പെടുത്തി.
13എൻെറ ശത്രു എന്നെ ആക്രമിക്കുകയും ഏ
റെക്കുറെ മരണാസന്നനാക്കുകയും ചെയ്തു.
പക്ഷേ യഹോവ എന്നെ സഹായിച്ചു.
14യഹോവ എൻെറശക്തിയും വിജയഗീതവു
മാകുന്നു! യഹോവ എന്നെ രക്ഷിക്കുന്നു!
15നല്ലവരുടെ വസതികളിൽനിന്ന് വിജയാ
ഘോഷം കേൾക്കാം. യഹോവ തൻെറ മഹാശ
ക്തി വീണ്ടും കാട്ടിയിരിക്കുന്നു.
16യഹോവയുടെ കരങ്ങൾ വിജയത്തിൽ ഉയ
ർത്തപ്പെട്ടു. യഹോവ തൻെറ മഹാശക്തി വീ
ണ്ടും കാട്ടിയിരിക്കുന്നു.
17ഞാൻ ജീവിക്കും മരിക്കില്ല. യഹോവ ചെ
യ്തതെന്തെന്നു ഞാൻ പറയുകയും ചെയ്യും.
18യഹോവയെന്നെ ശിക്ഷിച്ചു, പക്ഷേ അവ
നെന്നെ വധിച്ചില്ല.
19നീതിയുടെ കവാടങ്ങൾ എനിക്കായിതുറ
ന്നാലും. ഞാൻ അകത്തുകടന്ന് യഹോവയെ
ആരാധിക്കും.
20അവ യഹോവയുടെ കവാടങ്ങളാകുന്നു.
നീ തിമാന്മാർ അതിലൂടെ കടന്നു പോകും.
21യഹോവേ, എൻെറ പ്രാർത്ഥനയ്ക്കു മറു
പടി നൽകിയതിനു നിനക്കുനന്ദി. എന്നെ ര
ക്ഷിക്കുന്നതിന് നിനക്കു നന്ദി.
22പണിക്കാർ തള്ളിക്കളഞ്ഞ കല്ല് മൂലക്കല്ലാ
കും.
23യഹോവ അങ്ങനെ സംഭവിപ്പിച്ചു. നാമത്
അത്ഭുതകരമെന്നു കരുതുന്നു!
24ഇന്ന് യഹോവയുണ്ടാക്കിയ ദിവസമാണ്.
നമുക്കിന്ന് ആഹ്ലാദിച്ചുല്ലസിക്കാം!
25ജനം പറഞ്ഞു,"യഹോവയെ സ്തുതിക്കുക!
യഹോവ നമ്മെ രക്ഷിച്ചു! *
26യഹോവയുടെ നാമത്തിൽ വരുന്നവനെ
സ്വീകരിക്കുക." പുരോഹിതന്മാർ മറുപടി പറ
ഞ്ഞു,"ഞങ്ങൾ നിങ്ങളെ യഹോവയുടെ വസ
തിയിലേക്കു സ്വാഗതം ചെയ്യുന്നു!
27യഹോവ ദൈവമാകുന്നു. അവൻ നമ്മെ
സ്വീകരിക്കുകയും ചെയ്യുന്നു. ബലിക്കുള്ള കു
ഞ്ഞാടിനെ പിടിച്ചുകെട്ടി യാഗപീഠത്തിൻെറ
കൊമ്പുകളിലേക്കു കൊണ്ടുവരിക."
28യഹോവേ, നീയെൻെറദൈവമാകുന്നു. ഞാ
ൻ നിനക്കു നന്ദിപറയുകയും ചെയ്യുന്നു. ഞാൻ
നിന്നെ വാഴ്ത്തുന്നു!
29യഹോവയെ വാഴ്ത്തുക, എന്തെന്നാൽ അ
വൻ നല്ലവനാകുന്നു. അവൻെറ സത്യസ്നേഹം
നിത്യമാകുന്നു.

### സങ്കീർത്തനം 119
### ആലേഫ്

1നിർമ്മലരായി ജീവിക്കുന്നവർ സന്തുഷ്ടർ.
അവർ യഹോവയുടെ ഉപദേശങ്ങളനുസരിക്കു
ന്നു.
2യഹോവയുടെ കരാറനുസരിക്കുന്നവർ സ
ന്തുഷ്ടർ. അവർ പൂർണ്ണമനസ്സോടെ യഹോവ
യെ അനുസരിക്കുന്നു.
3അവർ തിന്മകൾചെയ്യുന്നില്ല. അവർ യഹോ
വയെ അനുസരിക്കുന്നു.
4യഹോവേ, നീ ഞങ്ങൾക്കു നിൻെറ കല്പന
കൾതന്നു. ആ കല്പനകൾ മുഴുവനും അനുസ
രിക്കാൻ നീ ഞങ്ങളോടു പറയുകയും ചെയ്തു.

---

**യഹോവയെ ... രക്ഷിച്ചു** "യഹോവേ, ദയവായി ഞങ്ങളെ രക്ഷിച്ചാലും. യഹോവേ, ദയവായി ഞങ്ങളെ വിജയിപ്പി ച്ചാലും." യുദ്ധം ജയിച്ചു വരുന്ന രാജാവിനെ ആദരിക്കാനുള്ള വിജയാരവമായിരുന്നു ഇത്.

5യഹോവേ, ഞാൻ നിൻെറനിയമങ്ങൾ എ
പ്പോഴുമനുസരിച്ചെങ്കിൽ എന്നു ഞാനാശിക്കു
ന്നു.
6നിൻെറ കല്പനകൾ പഠിക്കുമ്പോൾ ഞാനൊ
രിക്കലും നാണം കെടുകയില്ല.
7അപ്പോൾ, നിൻെറ നന്മയും നീതിയും ഞാൻ
പഠിക്കുന്നതുകൊണ്ട് എനിക്ക് യഥാർത്ഥത്തിൽ
നിന്നെ മഹത്വപ്പെടുത്താം.
8യഹോവേ, ഞാൻ നിൻെറ കല്പനകളനുസ
രിക്കും. അതിനാൽ എന്നെ കൈവെടിയരുതേ!

**ബേത്ത്**

9ഒരു യുവാവിന് നിർമ്മലജീവിതം നയി
ക്കാൻ എങ്ങനെകഴിയും? നിൻെറ വചനങ്ങൾ
അനുസരിച്ചുകൊണ്ടുതന്നെ.
10ഞാൻ പൂർണ്ണഹൃദയത്തോടെ ദൈവത്തെ
സേവിക്കാൻ ശ്രമിക്കുന്നു. ദൈവമേ, നിൻെറ
കല്പനകൾ അനുസരിക്കാൻ എന്നെ സഹായി
ച്ചാലും.
11നിൻെറവചനങ്ങൾ ശ്രദ്ധയോടെ ഞാൻ പ
ഠിക്കുന്നതിനാൽ നിനക്കെതിരെ ഞാൻ പാപം
ചെയ്യുകയില്ലല്ലോ.
12യഹോവേ, നീ വാഴ്ത്തപ്പെടട്ടെ. നിൻെറ
നിയമങ്ങൾ എന്നെ പഠിപ്പിച്ചാലും.
13നിൻെറ വിവേകത്തോടെയുള്ള വിധികളെ
യെല്ലാം പറ്റി ഞാൻ പറയും.
14മറ്റെന്തിനെക്കാളും നിൻെറകരാർ പഠിക്കു
ന്നതിൽ ഞാനാഹ്ലാദിക്കുന്നു.
15നിൻെറ ചട്ടങ്ങൾ ഞാൻ ചർച്ചചെയ്യുന്നു.
നിൻെറ മാർഗ്ഗം ഞാൻ പിന്തുടരുന്നു.
16നിൻെറ നിയമങ്ങളിൽ ഞാൻ ആഹ്ലാദിക്കു
ന്നു. നിൻെറ വാക്കുകൾ ഞാൻ മറക്കുകയില്ല.

**ഗീമെൽ**

17എന്നോടു നീതികാട്ടിയാലും. അപ്പോൾ നി
ൻെറ ഈ ദാസന് നിൻെറ കല്പനകളനുസരിച്ചു
ജീവിക്കാൻ കഴിഞ്ഞേക്കും.
18യഹോവേ, എൻെറ കണ്ണുകൾ തുറന്നാലും.
ഞാൻ നിൻെറവചനങ്ങൾ വായിക്കുകയും അ
ത്ഭുതകൃത്യങ്ങൾ കാണുകയും ചെയ്യട്ടെ.
19ഈ ദേശത്ത് ഞാനൊരുഅപരിചിതൻ. യ
ഹോവേ, നിൻെറവചനങ്ങൾ എന്നിൽ നിന്നും
മറയ്ക്കരുതേ.
20നിൻെറവിധികൾ എപ്പോഴുംപഠിക്കാൻ ഞാ
നാശിക്കുന്നു.
21യഹോവേ, അഹങ്കാരികളെ നീ ശാസിക്കു
ന്നു. അവർക്ക് ദുരിതങ്ങളുണ്ടാകും. നിൻെറ ക
ല്പനകളനുസരിക്കാൻ അവർ കൂട്ടാക്കുന്നില്ല.
22ഞാൻ ലജ്ജിതനും നിന്ദ്യനും ആകാതിരിക്ക
ട്ടെ. നിൻെറ കരാർ ഞാൻ അനുസരിച്ചിരുന്നു.
23നേതാക്കൾപോലും എന്നെ ദുഷിച്ചിരിക്കു
ന്നു. പക്ഷേ, യഹോവേ, ഞാൻനിൻെറ ദാസ
നാകുന്നു. ഞാൻ നിൻെറ നിയമങ്ങൾ പഠിക്കു
കയും ചെയ്യുന്നു.
24നിൻെറ കരാറാകുന്നു എൻെറ ഉത്തമസുഹൃ
ത്ത്. അതെനിക്ക് നല്ല ഉപദേശങ്ങൾ തരുന്നു.

**ദാലെത്ത്**

25ഞാൻ മരിക്കാറായി. യഹോവേ, കല്പിച്ചാ
ലും, ഞാൻ ജീവിക്കട്ടെ.
26എൻെറ ജീവിതത്തെപ്പറ്റി ഞാൻ നിന്നോടു
പറഞ്ഞു. നീ എനിക്കു മറുപടിയും തന്നു. ഇനി
നിൻെറ നിയമങ്ങൾ എന്നെ പഠിപ്പിച്ചാലും.
27യഹോവേ, നിൻെറ നിയമങ്ങൾ പഠിക്കാൻ
എന്നെ സഹായിച്ചാലും. നീ ചെയ്തിരിക്കുന്ന
അത്ഭുതകൃത്യങ്ങൾ ഞാൻ പഠിക്കട്ടെ.
28ഞാൻ ദു:ഖിതനും ക്ഷീണിതനും ആകുന്നു.
ആജ്ഞ നൽകി എന്നെ വീണ്ടും കരുത്തനാക്കി
യാലും.
29യഹോവേ, തിന്മയുടെ വഴിയിൽ ജീവിക്കാ
ൻ എന്നെ അനുവദിക്കരുതേ. നിൻെറ വചനങ്ങ
ളാൽ എന്നെ നയിച്ചാലും.
30യഹോവേ, നിൻെറ വിശ്വസ്തദാസനാകു
ന്നതിന് ഞാൻ തെരഞ്ഞെടുക്കപ്പെട്ടു. നിൻെറ
വിവേകത്തോടെയുള്ള വിധികൾ ഞാൻ ശ്രദ്ധ
യോടെ പഠിക്കുന്നു.
31യഹോവേ, നിൻെറ കരാറിനെ ഞാൻ മുറു
കെ പിടിക്കുന്നു. എന്നെ നിരാശനാക്കരുതേ.
32ഞാൻ ആഹ്ലാദത്തോടെ നിൻെറ കല്പനക
ളനുസരിക്കും. യഹോവേ, നിൻെറ കല്പനകൾ
എന്നെ ആഹ്ലാദിപ്പിക്കുന്നു.

**ഹേ**

33യഹോവേ, നിൻെറനിയമങ്ങൾ എന്നെ പ
ഠിപ്പിച്ചാലും, അപ്പോൾ ഞാൻ അവ അനുസ
രിക്കും.
34എനിക്ക് മനസ്സിലാക്കിത്തന്നാലും. നിൻെറ
വചനങ്ങൾ ഞാൻ അനുസരിക്കും. ഞാൻ അവ
പൂർണ്ണമായും അനുസരിക്കും.
35യഹോവേ, നിൻെറ കല്പനകളുടെ പാത
യിലൂടെ എന്നെ നയിച്ചാലും. ആ ജീവിതരീതി
ഞാൻ സത്യമായും സ്നേഹിക്കുന്നു.
36ധനികനാകാനുള്ള വഴിക്കു പകരം നിൻെറ
കരാറിനെപ്പറ്റി ചിന്തിക്കാൻ എന്നെ സഹായി
ച്ചാലും.
37യഹോവേ, വിലകെട്ട കാര്യങ്ങൾ കാണുന്ന
തിൽനിന്നും എൻെറകണ്ണുകളെ നീ സൂക്ഷിക്കേ
ണമേ. നിൻെറ മാർഗ്ഗത്തിൽ ജീവിക്കാനെന്നെ
സഹായിച്ചാലും.
38ജനം നിന്നെ ആദരിക്കുന്നതിനായി, നിൻെറ
ദാസനു വാഗ്ദാനം ചെയ്തതു നടപ്പാക്കിയാ
ലും.
39യഹോവേ, ഞാൻഭയക്കുന്ന അപമാനം എ
ടുത്തു കളഞ്ഞാലും. നിൻെറ വിവേകപൂർവ്വ
മായ വിധികൾ നല്ലതാകുന്നു.
40ഇതാ, നിൻെറ കല്പനകളെ ഞാൻ സ്നേ
ഹിക്കുന്നു. എന്നോടു നീതി പുലർത്തിയാലും,
ഞാൻ ജീവിക്കട്ടെ.

**വൌ**

41യഹോവേ, നിൻെറ നിത്യസ്നേഹം എനി
ക്കു കാണിച്ചാലും. നിൻെറ വാഗ്ദാനമനുസരി
ച്ച് എന്നെ രക്ഷിച്ചാലും.
42അപ്പോൾ, എന്നെ അപമാനിക്കുന്നവർക്കു
ള്ള മറുപടി എനിക്കുണ്ടാകും. യഹോവേ, നീ
പറയുന്നകാര്യങ്ങൾ ഞാൻ സത്യമായും വിശ്വ
സിക്കുന്നു.
43നിൻെറ സത്യവചനങ്ങൾ ഞാനെപ്പോഴും
പറയട്ടെ. യഹോവേ, നിൻെറ വിവേകത്തോ
ടെയുള്ള തീരുമാനങ്ങളെ ഞാനാശ്രയിക്കുന്നു.
44യഹോവേ, നിൻെറവചനങ്ങൾ എന്നും, എ
ന്നെന്നും ഞാൻ പിന്തുടരും.
45അങ്ങനെ ഞാൻ സ്വതന്ത്രനാകും. എന്തു
കൊണ്ടെന്നാൽ, നിൻെറ നിയമങ്ങൾ പാലി
ക്കാൻ ഞാൻ കഠിനാദ്ധ്വാനം ചെയ്യുന്നു.

46നിൻെറ കരാറിനെപ്പറ്റി ഞാൻ രാജാക്കന്മാ
രുമായി സംസാരിക്കും. അവരെന്നെ അപമാനി
ക്കുകയുമില്ല.
47യഹോവേ, നിൻെറ കല്പനകൾ പഠിക്കുന്ന
തിൽ ഞാനാഹ്ലാദിക്കുന്നു. ആ കല്പനകളെ ഞാൻ
സ്നേഹിക്കുന്നു.
48യഹോവേ, നിൻെറകല്പനകളെ ഞാൻ
സ്തു തിക്കുന്നു. ഞാനവയെ സ്നേഹിക്കുന്നു.
ഞാ നവ പഠിക്കുകയും ചെയ്യും.

### സയിൻ

49യഹോവേ, എന്നോടുള്ള നിൻെറ വാഗ്ദാ
നം ഓർമ്മിച്ചാലും. ആ വാഗ്ദാനം എനിക്കു
പ്രതീക്ഷ നൽകുന്നു.
50ഞാൻ യാതനയനുഭവിക്കുകയാണ്, യഹോ
വ എന്നെ ആശ്വസിപ്പിക്കുകയും ചെയ്യുന്നു.
നിൻെറ വചനം എന്നെ വീണ്ടും ജീവിപ്പിച്ചു.
51എന്നെക്കാൾ വിശിഷ്ടരാണു തങ്ങളെന്നു
കരുതുന്നവർ എന്നെസ്ഥിരമായി അപമാനിച്ചു.
എങ്കിലും നിൻെറ വചനങ്ങളനുസരിക്കുന്നത്
ഞാൻ നിർത്തിയില്ല.
52നിൻെറ വിവേകത്തോടെയുള്ള നിശ്ചയ
ങ്ങൾ ഞാനെപ്പോഴും ഓർമ്മിക്കുന്നു. യഹോ
വേ, അവ എന്നെ ആശ്വസിപ്പിക്കുന്നു.
53നിൻെറ വചനങ്ങളെ അനുസരിക്കാത്ത ദു
ഷ്ടരായ ജനങ്ങളെ കാണുമ്പോൾ ഞാൻ കോ
പിഷ്ടനാകുന്നു.
54നിൻെറ നിയമങ്ങൾ എൻെറ ഭവനത്തി
ലെ* ഗാനങ്ങളാകുന്നു.
55യഹോവേ, രാത്രിയിൽ ഞാൻ നിൻെറ
നാമം അനുസ്മരിക്കുന്നു. നിൻെറ വചനങ്ങളും
ഞാൻ അനുസ്മരിക്കുന്നു.
56നിൻെറ കല്പനകൾ ശ്രദ്ധയോടെ അനുസരി
ക്കുന്നശതിനാലാണിത്.

### ഹേത്ത്

57യഹോവേ, നിൻെറ കല്പനകളനുസരിക്കുക
യാണ് എൻെറ കടമയെന്നു ഞാൻ നിശ്ചയിച്ചു.
58യഹോവേ, ഞാൻ പൂർണ്ണമായും നിന്നിലാ
ശ്രയിക്കുന്നു. വാഗ്ദാനം ചെയ്തതുപോലെ നീ
എന്നോടു കാരുണ്യവാനായിരുന്നാലും.
59എൻെറ ജീവിതത്തെപ്പറ്റി ഞാൻ വളരെ
ശ്രദ്ധയോടെ ചിന്തിച്ചു. നിൻെറകരാറിലേക്കു
ഞാൻ മടങ്ങി വരികയും ചെയ്തു.
60നിൻെറ കല്പനകളനുസരിക്കാൻ അമാന്തി
ക്കാതെ ഞാൻ തിടുക്കത്തിൽ വന്നു.
61ഒരുസംഘം ദുഷ്ടന്മാർ എന്നെദുഷിച്ചു
സം സാരിച്ചു. പക്ഷേ യഹോവേ, നിൻെറ
വചന ങ്ങൾ ഞാൻ മറന്നില്ല.
62അർദ്ധരാത്രിയിൽ ഉണർന്ന് നിൻെറനല്ല തീ
രുമാനങ്ങൾക്കു ഞാൻ നന്ദിപറയുന്നു.
63നിന്നെആരാധിക്കുന്ന നിൻെറ ഓരോ ഭക്ത
നും ഞാനൊരുസുഹൃത്താകുന്നു. നിൻെറ കല്പന
യനുസരിക്കുന്ന ഓരോ വ്യക്തിക്കും ഞാനൊരു
സുഹൃത്താകുന്നു.
64യഹോവേ, ഭൂമിയിൽ നിൻെറ സത്യസ്നേ
ഹം നിറയുന്നു. നിൻെറ നിയമങ്ങൾ എന്നെ
പഠിപ്പിച്ചാലും.

### തേത്ത്

65യഹോവേ, നിൻെറ ദാസനായ എനിക്കാ
യി നീ അനേകം നന്മകൾ ചെയ്തു. വാഗ്ദാനം
ചെയ്തകാര്യങ്ങൾ തന്നെയാണ് നീ പ്രവർത്തി
ച്ചത്.
66യഹോവേ, ബുദ്ധിപൂർവ്വമായ തീരുമാനങ്ങ
ളെടുക്കാനുള്ള അറിവ് എനിക്കു നൽകിയാലും.
നിൻെറ കല്പനകളിൽ ഞാൻ ആശ്രയിക്കുന്നു.
67യാതനകളനുഭവിക്കുന്നതിനു മുമ്പ്
ഞാനൊ രുപാടു തെറ്റുകൾ ചെയ്തു. പക്ഷേ
ഇപ്പോൾ ഞാൻ ശ്രദ്ധയോടെ നിൻെറ
കല്പനകളനുസ രിക്കുന്നു.
68ദൈവമേ, നീ നല്ലവനാകുന്നു, നീ നന്മകൾ
ചെയ്യുന്നു. നിൻെറ നിയമങ്ങൾ എന്നെ പഠിപ്പി
ച്ചാലും.
69എന്നെക്കാൾ ശ്രേഷ്ഠരെന്നു സ്വയം കരുതു
ന്നവർ എന്നെപ്പറ്റി ദുഷിച്ച നുണകൾ പറഞ്ഞു.
പക്ഷേ, യഹോവേ, നിൻെറ കല്പനകൾ പൂർണ്ണ
മനസ്സോടെ ഞാൻ അനുസരിച്ചു.
70അവർ വിവേകശൂന്യരാകുന്നു. എന്നാൽ
ഞാൻ നിൻെറ വചനങ്ങളിലാഹ്ലാദിക്കുന്നു.
71കഷ്ടതകളെനിക്കു നല്ലതായിരുന്നു. എന്തു
കൊണ്ടെന്നാൽ ഞാൻ നിൻെറ നിയമങ്ങൾ പഠി
ച്ചു.
72യഹോവേ, നിൻെറ വചനങ്ങളെനിക്ക് ഉചി
തമാകുന്നു. ആയിരം വെള്ളിക്കഷണങ്ങളെയും
സ്വർണ്ണക്കഷണങ്ങളെയും കാൾ വിശിഷ്ടമാണ
വ.

### യോദ്

73യഹോവേ, നീ എന്നെസൃഷ്ടിച്ചു, നിൻെറ
സ്വന്തം കൈകളാൽ എന്നെതാങ്ങുകയും ചെ
യ്യുന്നു. നിൻെറ കല്പനകൾ പഠിക്കാനും മനസ്സി
ലാക്കാനും അവയെ അനുസരിക്കാനും എന്നെ
സഹായിച്ചാലും.
74യഹോവേ, എന്നെക്കാണുമ്പോൾ നിൻെറ
ഭക്തന്മാർ എന്നെ ആദരിക്കു ന്നു. നീ പറയുന്നത്
ഞാൻ വിശ്വസിക്കുന്നതിനാൽ അവർ ആഹ്ലാദി
ക്കുന്നു.
75യഹോവേ, നിൻെറ തീരുമാനങ്ങൾ ന്യായ
മെന്നു ഞാനറിയുന്നു. നീയെന്നെ ശിക്ഷിക്കു
ന്നതു ശരിയാണുതാനും.
76ഇനി, നിൻെറ സത്യസ്നേഹംകൊണ്ട് എ
ന്നെആശ്വസിപ്പിച്ചാലും. നീ വാഗ്ദാനം ചെ
യ്തതുപോലെ എന്നെ ആശ്വസിപ്പിച്ചാലും.
77യഹോവേ, എന്നെ ആശ്വസിപ്പിക്കുകയും
ജീവിക്കാനനുവദിക്കുകയും ചെയ്താലും. നി
ൻെറഉപദേശങ്ങൾ ഞാൻ സത്യമായും ആസ്വ
ദിക്കുന്നു.
78എന്നെക്കാൾ വിശിഷ്ടരെന്നു സ്വയം കരു
തുന്നവർ എന്നെപ്പറ്റി നുണ പറഞ്ഞു. അവർ
നാണം കെടുത്തപ്പെട്ടെങ്കിൽ. യഹോവേ,
നിൻെറ നിയമങ്ങൾ ഞാൻ പഠിക്കുന്നു.
79നിൻെറ ഭക്തന്മാർ എൻെറയടുത്തേക്കു വരി
കയും നിൻെറകരാർ പഠിക്കുകയും ചെയ്യട്ടെ.
80യഹോവേ, നിൻെറ ആജ്ഞ ഞാൻ കൃത്യമാ
യി പാലിക്കാനിടയാകട്ടെ, അങ്ങനെ ഞാൻ
അപമാനിതനാകാതിരിക്കുമല്ലോ.

### കഫ്

81ഞാൻ മരിക്കാറായി, നീയെന്നെ രക്ഷിക്കുന്ന
തും കാത്തിരിപ്പാണ്. പക്ഷെ യഹോവേ, നീ
പറയുന്ന കാര്യങ്ങളിൽ ഞാൻ ആശ്രയിക്കുന്നു.
82നീ വാഗ്ദാനം ചെയ്തകാര്യങ്ങൾ ഞാൻ
പ്രതീക്ഷിച്ചുകൊണ്ടേയിരിക്കുന്നു. പക്ഷേ എ
ൻെറകണ്ണുകൾ ക്ഷീണിക്കുകയാണ്. യഹോവേ,
എപ്പോഴാണു നീയെന്നെ ആശ്വസിപ്പിക്കുക?

---

**ഭവനം** അഥവാ “ഞാൻ വസിക്കുന്ന ആലയം” എന്നർത്ഥം.

83ചവറുകൂനയിലെ ഉണങ്ങിയ മുന്തിരിത്തൊ
ലിപോലെയാകുമ്പോഴും ഞാൻ നിൻെറ നിയ
മങ്ങൾ മറക്കുകയില്ല.
84ഞാനെത്രകാലം ജീവിക്കും? യഹോവേ, എ
ന്നെ പീഡിപ്പിക്കുന്നവരെ നീയെന്നാണു ശി
ക്ഷിക്കുക?
85ചില അഹങ്കാരികൾ ഒരിക്കൽ തങ്ങളുടെ
നുണകൾകൊണ്ട് എന്നെകുത്തി. നിൻെറ വച
നങ്ങൾക്കെതിരായിരുന്നു അത്.
86യഹോവേ, നിൻെറ കല്പനകളിലെല്ലാം ജന
ത്തിനു ആശ്രയിക്കാം. എന്നെ പീഡിപ്പിക്കുന്ന
തുകൊണ്ട് തെറ്റുകാരാണവർ. എന്നെ രക്ഷി
ച്ചാലും.
87അവർ എന്നെ ഏതാണ്ട് നശിപ്പിച്ചിരിക്കു
ന്നു. പക്ഷേ ഞാൻ നിൻെറ ആജ്ഞകൾ അനു
സരിക്കുന്നതു നിർത്തിയില്ല.
88യഹോവേ, നിൻെറ സത്യസ്നേഹം എ
ന്നോടു കാണിക്കുകയും എന്നെ ജീവിക്കാനനു
വദിക്കുകയും ചെയ്താലും. നീ പറയുന്നതെ
ന്തും ഞാൻ ചെയ്യും.

### ലാമെദ്

89യഹോവേ, നിൻെറവചനം നിത്യമാണ്. നി
ൻെറ വചനം സ്വർഗ്ഗത്തിൽ നിത്യമായി തുട
രുന്നു.
90നീ എന്നും,എന്നെന്നും വിശ്വസ്തനാകുന്നു.
യഹോവേ, നീ ഭൂമിയെ സൃഷ്ടിച്ചു, അതിന്നും
നിലനിൽക്കുന്നു.
91നിൻെറനിയമങ്ങൾ മൂലവും ഒരടിമയെപ്പോ
ലെ ഭൂമി അവയെ അനുസരിക്കുന്നതിനാലു
മാണ് അത് ഇന്നും തുടരുന്നത്.
92നിൻെറ വചനങ്ങൾ എനിക്കു സുഹൃത്തുക്ക
ളെപ്പോലെയല്ലായിരുന്നെങ്കിൽ എൻെറ യാതന
കളാൽത്തന്നെ ഞാൻ തകർക്കപ്പെടുമായിരുന്നു.
93യഹോവേ, നിൻെറ കല്പനകൾ ഞാനൊരി
ക്കലും മറക്കില്ല. എന്തെന്നാൽ അവഎന്നെ ജീ
വിപ്പിക്കുന്നു.
94യഹോവേ, ഞാൻ നിൻേറതാകുന്നു. അതി
നാലെന്നെ രക്ഷിച്ചാലും! എന്തുകൊണ്ടെന്നാൽ
നിൻെറ കല്പനകൾ അനുസരിക്കാൻ ഞാൻ കഠി
നമായി ശ്രമിച്ചു.
95ദുഷ്ടന്മാർ എന്നെ നശിപ്പിക്കാൻ ശ്രമിച്ചു.
പക്ഷേ നിൻെറ കരാർ എന്നെ വിവേകിയാക്കി.
96നിൻെറ നിയമമൊഴികെ എല്ലാറ്റിനും അവ
യുടേതായ പരിമിതികളുണ്ട്.

### മേം

97ഓ യഹോവേ, നിൻെറ ഉപദേശങ്ങളെ ഞാ
ൻ സ്നേഹിക്കുന്നു. എല്ലായ്പ്പോഴും ഞാനവ
യെപ്പറ്റി സംസാരിക്കുന്നു.
98യഹോവേ, നിൻെറആജ്ഞകൾ എന്നെ ശ
ത്രുക്കളെക്കാൾ ജ്ഞാനിയാക്കുന്നു. നിൻെറ നി
യമം എപ്പോഴും എന്നോടൊപ്പമുണ്ട്.
99ഞാൻ നിൻെറ കരാർ പഠിക്കുന്നതിനാൽ
എൻെറ എല്ലാ ഗുരുക്കന്മാരെക്കാളും ജ്ഞാനിയാ
ണു ഞാൻ.
100നിൻെറ ആജ്ഞകൾ പാലിക്കുന്നതിനാൽ
മൂപ്പന്മാരെക്കാൾ ഞാൻ ബുദ്ധിമാനാണ്.
101എൻെറ ഓരോ ചുവടുവയ്പിലും തെറ്റായ
മാർഗ്ഗത്തിൽനിന്നു നീയെന്നെ അകറ്റുന്നു.
അതിനാൽ യഹോവേ, നീ പറയുമ്പോലെ
എനിക്കു ചെയ്യുവാൻ കഴിയും.
102യഹോവേ, നീയാകുന്നു എൻെറഗുരു.
അതിനാൽ നിൻെറ നിയമങ്ങൾ അനുസരിക്കു
ന്നതു ഞാൻ നിർത്തുകയില്ല.
103നിൻെറ വചനം എൻെറ വായിൽ തേനി
നെക്കാൾ മധുരമാണ്.
104നിൻെറ ഉപദേശങ്ങൾ എന്നെ ജ്ഞാനി
യാക്കുന്നു, അതിനാൽ വ്യാജഉപദേശങ്ങളെ
ഞാൻ വെറുക്കുന്നു.

### നൂൻ

105യഹോവേ, നിൻെറവചനം എനിക്കു
മാർഗ്ഗദീപമാകുന്നു.
106നിൻെറ നിയമങ്ങൾ നല്ലവ. അവ അനുസ
രിക്കാമെന്നു ഞാൻ പ്രതിജ്ഞയെടുക്കുന്നു.
107യഹോവേ, ഞാൻ വളരെക്കാലം യാതനയ
നുഭവിച്ചു. ദയവായി കല്പന നൽകി എന്നെ
പുനരുജ്ജീവിപ്പിച്ചാലും!
108യഹോവേ, എൻെറ സ്തോത്രം
സ്വീകരിച്ചാലും. നിൻെറ നിയമങ്ങൾ എന്നെ
പഠിപ്പിച്ചാലും.

109എൻെറ ജീവൻ എപ്പോഴും അപകടത്തിലാ
കുന്നു. പക്ഷേ നിൻെറ ഉപദേശങ്ങൾ ഞാൻ
മറന്നിട്ടില്ല.
110ദുഷ്ടന്മാർ എന്നെകുടുക്കാൻ ശ്രമിക്കുന്നു.
പ ക്ഷേ ഞാൻ നിൻെറ കല്പനകളനുസരിക്കാതി
രുന്നിട്ടില്ല.
111യഹോവേ, നിൻെറകരാർ ഞാനെന്നും
പിന്തുടരും. അതെന്നെ വളരെ സന്തുഷ്ടനാ
ക്കുന്നു.
112നിൻെറ നിയമങ്ങളനുസരിക്കാൻ ഞാനെ
പ്പോഴും കഠിനമായി ശ്രമിക്കും.

### സാമെക്

113യഹോവേ, നിന്നോടു പൂർണ്ണമായും
കൂറില്ലാ ത്തവരെ ഞാൻ വെറുക്കുന്നു. പക്ഷേ
ഞാൻ നിൻെറ ഉപദേശങ്ങളെ സ്നേഹിക്കുന്നു.
114എന്നെമറച്ചുവയ്ക്കുകയും
സംരക്ഷിക്കുകയും ചെയ്താലും. യഹോവേ, നീ
പറയുന്നതിൽ ഞാൻ ആശ്രയിക്കുന്നു.
115യഹോവേ, ദുഷ്ടന്മാർ എൻെറയടുത്തേക്കു
വരാനിടയാക്കരുതേ. എൻെറ ദൈവത്തി ൻെറ
കല്പനകൾ ഞാനനുസരിക്കും.
116യഹോവേ, നീ വാക്കുനൽകിയതു പോലെ
എന്നെ താങ്ങിയാലും. ഞാൻ ജീവിക്കുകയും
ചെയ്യും. ഞാൻനിന്നെ ആശ്രയിക്കുന്നു, അതി
നാൽ എന്നെ നിരാശനാക്കരുതേ.

117യഹോവേ, എന്നെ സഹായിച്ചാലും,
ഞാൻ രക്ഷിക്കപ്പെടും. നിൻെറ കല്പനകൾ
ഞാനെ ന്നെന്നേക്കും പഠിക്കും.
118യഹോവേ, നിൻെറ നിയമങ്ങൾ
ലംഘിക്കുന്ന വരെയെല്ലാം നീ തള്ളിക്കളയുന്നു.
എന്തു കൊണ്ടെന്നാൽ, നിന്നെപിന്തുടരാമെന്നു
സ മ്മതിച്ചപ്പോൾ അവർ നുണ പറഞ്ഞു.
119യഹോവേ, ഭൂമിയിലെ ദുഷ്ടന്മാരെ നീ
ചവ റുപോലെ വലിച്ചെറിഞ്ഞു. അതിനാൽ
നി ൻെറകരാറിനെ ഞാനെന്നേക്കും സ്നേഹി
ക്കും.
120യഹോവേ, ഞാൻ നിന്നെ ഭയക്കുന്നു.
നിൻെറ നിയമങ്ങൾ ഞാൻ ഭയക്കുകയും
ആദരിക്കുകയും ചെയ്യുന്നു.

### അയിൻ

121ശരിയും നല്ലതുമായതു ഞാൻ ചെയ്തിരി
ക്കുന്നു. യഹോവേ, എന്നെപീഡിപ്പിക്കാൻ ആ
ഗ്രഹിക്കുന്നവരുടെ കൈയിൽ എന്നെ ഏല്പി
ക്കരുതേ.
122എന്നോടു നന്മ കാട്ടാമെന്നു സത്യം
ചെയ്താലും. ഞാൻ നിൻെറ ദാസനാകുന്നു.
യഹോവേ, ആ അഹങ്കാരികൾ എന്നെ പീഡി
പ്പിക്കാനിടയാകരുതേ.
123യഹോവേ, നിൻെറ സഹായം തേടിയും
നി ന്നിൽനിന്നൊരു നല്ലവാക്കു കേൾക്കാനിരു
ന്നും എൻെറ കണ്ണു കുഴഞ്ഞു.
124ഞാൻ നിൻെറദാസനാകുന്നു. നിൻെറ
സത്യ സ്നേഹം എന്നോടു കാട്ടിയാലും.
നിൻെറ നിയമങ്ങൾ എന്നെ പഠിപ്പിച്ചാലും.
125ഞാൻ നിൻെറദാസനാകുന്നു. മനസ്സിലാ
ക്കാൻഎന്നെ സഹായിച്ചാലും. അങ്ങനെ എ
നിക്കു നിൻെറകരാർ അറിയാൻ കഴിയും.
126യഹോവേ, നീ എന്തെങ്കിലും ചെയ്യാൻ
സമ യമായി. ജനം നിൻെറ നിയമം ലംഘിച്ചിരി
ക്കുന്നു.
127യഹോവേ, തനിത്തങ്കത്തെക്കാൾ നിൻെറ
ക ല്പനകളെ ഞാൻ സ്നേഹിക്കുന്നു.
128ഞാൻ ശ്രദ്ധയോടെ നിൻെറ കല്പനകളെ
ല്ലാം അനുസരിക്കുന്നു. വ്യാജോപദേശങ്ങളെ
ഞാൻ വെറുക്കുന്നു.

### പേ

129യഹോവേ, നിൻെറ കരാർ അത്ഭുതകരമാ
കുന്നു. അതിനാലാണ് ഞാനതിനെ പിന്തുടരു
ന്നത്.
130ജനം നിൻെറവചനം മനസ്സിലാക്കാൻ തുട
ങ്ങുമ്പോൾ അതവർക്ക് നേരായജീവിതം നയി
ക്കുന്നതിനു വഴികാട്ടിയായ ഒരു ദീപം പോലെ
യായിരിക്കും. നിൻെറ വചനം സാധാരണ
ക്കാരനെപ്പോലും ജ്ഞാനിയാക്കുന്നു.
131യഹോവേ, നിൻെറ കല്പനകൾ പഠിക്കാൻ
ഞാനാഗ്രഹിക്കുന്നു. ആർത്തിയോടെ, അക്ഷ
മനായികാത്തിരിക്കുന്നവനെപ്പോലെയാണു
ഞാൻ.
132ദൈവമേ, എന്നെനോക്കുക, എന്നോടു കരു
ണകാട്ടുക. നിൻെറ നാമത്തെ സ്നേഹിക്കു
ന്നവരോടു ശരിയായതു ചെയ്താലും.
133യഹോവേ, വാഗ്ദാനം ചെയ്തതുപോലെ
എ ന്നെ നയിച്ചാലും. എനിക്കു ദോഷമായതൊ
ന്നും സംഭവിക്കരുതേ.
134യഹോവേ, എന്നെ പീഡിപ്പിക്കുന്നവരിൽ
നിന്നും എന്നെ രക്ഷിച്ചാലും. ഞാൻ നിൻെറ
കല്പനകളനുസരിക്കുകയും ചെയ്യും.
135യഹോവേ, നിൻെറ ദാസനെ സ്വീകരിച്ചാ
ലും. നിൻെറനിയമങ്ങൾ എന്നെ പഠിപ്പിച്ചാ
ലും.
136ഒരു കണ്ണുനീർപ്പുഴതന്നെ ഞാൻ
കരഞ്ഞുണ്ടാ ക്കിയിരിക്കുന്നു. എന്തെന്നാൽ
ജനം നിൻെറ വചനങ്ങളനുസരിക്കുന്നില്ല.

### സാദെ

137യഹോവേ, നീ നീതിമാനാകുന്നു. നിൻെറ
നിയമങ്ങൾ നീതിപൂർവ്വകങ്ങളുമാകുന്നു.
138കരാറിൽ നീ ഞങ്ങൾക്കു നല്ല നിയമങ്ങൾ
തന്നു.സത്യമായും ഞങ്ങൾക്കവയെ ആശ്രയി
ക്കാനാവും.
139എൻെറ ശക്തമായ വികാരങ്ങൾ എന്നെ
തക ർക്കുന്നു. എൻെറ ശത്രുക്കൾ നിൻെറ കല്പന
കളെ മറന്നതിനാൽ ഞാൻ ആകുലനാകുന്നു.
140യഹോവേ, നിൻെറ വചനത്തിൽ ആശ്രയി
ക്കാമെന്നതിനു ഞങ്ങൾക്കു തെളിവുണ്ട്. ഞാ
നതിനെ സ്നേഹിക്കുകയും ചെയ്യുന്നു.
141ഞാനൊരു വിവേകമില്ലാത്ത യുവാവായി
രിക്കാം. പക്ഷേ നിൻെറ ആജ്ഞകൾ ഞാൻ
മറക്കുന്നില്ല.
142യഹോവേ, നിൻെറനന്മ നിത്യമാകുന്നു. നി
ൻെറഉപദേശങ്ങൾ ആശ്രയിക്കത്തക്കതുമാകു
ന്നു.
143എനിക്ക് ദുരിതങ്ങളും ദുരിതകാലങ്ങളുമു
ണ്ടായിരുന്നു. പക്ഷേ നിൻെറ കല്പനകൾ ഞാനാ
സ്വദിക്കുന്നു.
144നിൻെറ കരാർ എന്നെന്നും നന്മയുള്ളതാകു
ന്നു. അതു മനസ്സിലാക്കാൻ എന്നെ സഹായി
ച്ചാലും. അതെനിക്കു ജീവൻ നൽകും.

### കോഫ്

145യഹോവേ, പൂർണ്ണഹൃദയത്തോടെ നിന്നെ
ഞാൻ വിളിച്ചു. എനിക്കു മറുപടി നൽകി
യാലും! നിൻെറ കല്പനകൾ ഞാനനുസരി
ക്കുന്നു.
146യഹോവേ, ഞാൻ നിന്നെ വിളിക്കുന്നു.
എ ന്നെ രക്ഷിച്ചാലും! നിൻെറകരാർ ഞാനനു
സരിക്കുകയും ചെയ്യാം.
147നിന്നോടു പ്രാർത്ഥിക്കാൻ ഞാൻ അതി
രാവിലെ എഴുന്നേറ്റു. നീ പറയുന്ന കാര്യങ്ങ
ളിൽ ഞാൻ ആശ്രയിക്കുന്നു.
148നിൻെറ വചനം പഠിക്കാൻ ഞാൻ ഉറക്ക
മിളച്ചിരുന്നു.
149നിൻെറ പൂർണ്ണസ്നേഹത്തോടെയും
എന്നെ ശ്രവിച്ചാലും. യഹോവേ, ശരിയെന്നു
നീ പറഞ്ഞ കാര്യങ്ങൾ ചെയ്ത് എൻെറ ജീവൻ
നിലനിർത്തിയാലും.
150ജനങ്ങൾ എനിക്കെതിരെ ദുഷ്ടഗൂഢാലോ
ചന നടത്തുന്നു. അവർ നിൻെറ ഉപദേശ ങ്ങൾ
പിന്തുടരുന്നില്ല.
151യഹോവേ, നീയെന്നോടു വളരെ
അടുത്തിരി ക്കുന്നു. നിൻെറ കല്പനകളെല്ലാം
ആശ്രയിക്ക ത്തക്കതുമാകുന്നു.
152വളരെ പണ്ട്, നിൻെറ വചനങ്ങൾ നിത്യമാ
യിരിക്കുമെന്ന് നിൻെറ കരാറിൽനിന്നും ഞാ
ൻ പഠിച്ചു.

### രേശ്

153യഹോവേ, എൻെറ യാതനകൾ
കാണുകയും എന്നെ രക്ഷിക്കുകയും
ചെയ്താലും. നിൻെറ ഉപദേശങ്ങൾ ഞാൻ
മറന്നിട്ടില്ല.
154യഹോവേ, എനിക്കായി പോരാടുകയും
എന്നെ രക്ഷിക്കുകയും ചെയ്താലും. നീ വാ
ഗ്ദാനം ചെയ്തതുപോലെ ഞാൻ ജീവി ക്കട്ടെ.
155ദുഷ്ടന്മാർ വിജയിക്കില്ല, എന്തെന്നാൽ അ
വർ നിൻെറ നിയമങ്ങളനുസരിക്കുന്നില്ല.
156യഹോവേ, നീ വളരെ ദയാവാനാകുന്നു.
ശരി യെന്നു നീ പറയുന്ന കാര്യങ്ങൾ ചെയ്താ
ലും. ഞാൻ ജീവിക്കട്ടെ.
157പക്ഷേ എന്നെ പീഡിപ്പിക്കാൻ ശ്രമിക്കുന്ന
ധാരാളം ശത്രുക്കൾഎനിക്കുണ്ട്. എങ്കിലും
നിൻെറ കരാർ പാലിക്കുന്നതു ഞാൻ നിർ
ത്തിയിട്ടില്ല.

158ആ വിശ്വാസവഞ്ചകരെ ഞാൻ നോക്കു
ന്നു. യഹോവേ, നിൻെറ ആജ്ഞകൾ അവരനു
സരിക്കാത്തത് ഞാൻ വെറുക്കുകയും ചെയ്യു
ന്നു.
159ഇതാ, നിൻെറ കല്പനകളനുസരിക്കാൻ
ഞാൻ കഠിനപ്രയത്നം നടത്തുന്നു. യഹോവേ,
നിൻെറപൂർണ്ണ സ്നേഹത്തോടെ എന്നെ ജീവി
പ്പിച്ചാലും.
160യഹോവേ, ആരംഭം മുതൽക്കു തന്നെ
നിൻെറ വചനങ്ങൾ ആശ്രയിക്കത്തക്കതാകുന്നു.
നിൻെറ നല്ല നിയമം നിത്യമായി നിലനിൽക്കു
കയും ചെയ്യും.

### ശീൻ

161ശക്തരായ നേതാക്കൾ അകാരണമായി എ
ന്നെആക്രമിച്ചു. എങ്കിലും ഞാൻ നിൻെറ
നിയമത്തെ മാത്രം ആദരിക്കുകയും ഭയക്കു കയും
ചെയ്യുന്നു.
162യഹോവേ, നിൻെറ വചനം എന്നെ നിധി
കിട്ടിയവനെപ്പോലെ ആഹ്ലാദിപ്പിക്കുന്നു.
163നുണകളെ ഞാൻ വെറുക്കുന്നു! കഠിനമായി
വെറുക്കുന്നു. പക്ഷേ, യഹോവേ, നിൻെറ
വചനങ്ങളെ ഞാൻ സ്നേഹിക്കുന്നു.
164നിൻെറ നല്ല നിയമങ്ങൾ നിമിത്തം ഞാൻ
ദിവസത്തിൽ ഏഴുതവണ നിന്നെ സ്തുതി
ക്കുന്നു.
165നിൻെറ ഉപദേശങ്ങളെ സ്നേഹിക്കുന്നവർ
യഥാർത്ഥ സമാധാനം കണ്ടെത്തും. അവരെ
വീഴ്ത്താൻ ഒന്നിനും കഴിയുകയില്ല.
166യഹോവേ, നീയെന്നെ രക്ഷിക്കുന്നതു
കാത്തിരിക്കുകയാണു ഞാൻ. നിൻെറ കല്പന
കൾ ഞാൻ അനുസരിച്ചു.
167നിൻെറ കരാർ ഞാൻ പാലിച്ചു. യഹോ
വേ, നിൻെറ നിയമങ്ങളെ ഞാൻ വളരെ സ്നേ
ഹിക്കുന്നു.
168നിൻെറ കരാറും കല്പനകളും ഞാനനുസരി
ച്ചു. യഹോവേ, ഞാൻ ചെയ്തിരിക്കുന്നതെ
ല്ലാം നീ അറിയുന്നു.

### തൌ

169യഹോവേ, എൻെറ ആഹ്ലാദഗീതം
കേട്ടാലും. നീ വാഗ്ദാനംചെയ്തതു
പോലെയെന്നെ ജ്ഞാനിയാക്കിയാലും.
170യഹോവേ, എൻെറപ്രാർത്ഥന കേട്ടാലും.
നീ വാഗ്ദാനം ചെയ്തതുപോലെ എന്നെ രക്ഷി
ച്ചാലും.
171എന്നിൽനിന്നും സ്തോത്രഗീതങ്ങൾ പൊ
ട്ടിപ്പുറപ്പെട്ടു. എന്തെന്നാൽ നിൻെറ നിയമ
ങ്ങൾ നീയെന്നെ പഠിപ്പിച്ചു.
172നിൻെറ വാക്കുകളോടു പ്രതികരിക്കാനും
എ ൻെറഗാനം പാടാനും എന്നെ സഹായിച്ചാ
ലും. യഹോവേ, നിൻെറ നിയമങ്ങളെല്ലാം
നല്ലതാകുന്നു.
173നിൻെറ കല്പനകളുടെമാർഗ്ഗം ഞാൻ തെര
ഞ്ഞെടുത്തു. അതിനാൽ കൈയെത്തി എ ന്നെ
സഹായിച്ചാലും!
174യഹോവേ, നീയെന്നെ രക്ഷിക്കുമെന്നാ
ണെൻെറ പ്രതീക്ഷ. പക്ഷെ നിൻെറ ഉപദേശ
ങ്ങളിൽ ഞാനാഹ്ലാദിക്കുകയും ചെയ്യുന്നു.
175യഹോവേ, ഞാൻ ജീവിക്കുകയും നി ന്നെ
വാഴ്ത്തുകയും ചെയ്യട്ടെ. നിൻെറ നിയമ ങ്ങൾ
എന്നെ സഹായിക്കട്ടെ.
176നഷ്ടപ്പെട്ട കുഞ്ഞാടിനെപ്പോലെ ഞാനല
ഞ്ഞു. എന്നെ തെരഞ്ഞുവരേണമേ, യഹോ
വേ. ഞാൻ നിൻെറ ദാസനാകുന്നു. നിൻെറ
കല്പനകൾ ഞാൻ മറക്കുകയും ചെയ്തിട്ടില്ല.

## സങ്കീർത്തനം 120

*ആലയത്തിലേക്കു പോകുന്നതിനുള്ള ഒരു ഗാനം.*

1ഞാൻ ദുരിതത്തിലായിരുന്നു. സഹായത്തി
നായി ഞാൻ യഹോവയെ വിളിച്ചു. അവനെ
ന്നെ രക്ഷിക്കുകയും ചെയ്തു.
2യഹോവേ, എന്നെപ്പറ്റി നുണപറഞ്ഞവരിൽ
നിന്നും എന്നെ രക്ഷിച്ചാലും. അസത്യമായ കാ
ര്യങ്ങളാണവർ പറഞ്ഞത്.
3നുണയന്മാരേ, നിങ്ങൾക്കെന്താണു കിട്ടുക
യെന്നറിയാമോ? നിങ്ങളെന്തു നേടുമെന്നറിയാ
മോ?
4നിന്നെശിക്ഷിക്കാൻ ഭടൻെറകൂർത്ത അസ്ത്ര
വും കത്തുന്ന കൽക്കരിയും.
5നുണയന്മാരേ, നിങ്ങളുടെയടുത്തു വസിക്കു
ന്നത് മേശെക്കിൽ വസിക്കുമ്പോലെയാകുന്നു.
കെദാരിലെ* കൂടാരങ്ങളിൽ വസിക്കുമ്പോലെ
യാണത്.
6സമാധാനം വെറുക്കുന്നവരോടൊപ്പം ഞാൻ
വളരെക്കാലം കഴിഞ്ഞു.
7എനിക്കു സമാധാനം വേണമെന്നു ഞാൻ
പറഞ്ഞു. അവർക്കു വേണ്ടതു യുദ്ധവും.

## സങ്കീർത്തനം 121

*ആലയത്തിലേക്കു പോകുന്നതിനുള്ള ഒരു ഗാനം.*

1സഹായത്തിനായി ഞാൻ കുന്നുകളിലേക്കു
നോക്കുന്നു. പക്ഷേ എൻെറസഹായം എവിടെ
നിന്നാകും വരിക?
2സ്വർഗ്ഗത്തിൻെറയും ഭൂമിയുടെയും സ്രഷ്ടാ
വായ യഹോവയിൽനിന്ന് എൻെറ സഹായം
വരും.
3നീ വീഴുവാൻ ദൈവം അനുവദിക്കില്ല. നി
ൻെറ സംരക്ഷകൻ ഉറക്കത്തിലേക്കു വീഴുകയു
മില്ല.
4യിസ്രായേലിൻെറ സംരക്ഷകൻ മയങ്ങുന്നി
ല്ല. ദൈവം ഒരിക്കലും ഉറങ്ങുന്നില്ല.
5യഹോവയാകുന്നു നിൻെറ സംരക്ഷകൻ.
തൻെറ മഹാശക്തിയാൽ അവൻ നിന്നെ സംര
ക്ഷിക്കുന്നു.
6പകൽ നിന്നെ ഉപദ്രവിക്കാൻ സൂര്യനു കഴി
കയില്ല. രാത്രിയിൽ നിന്നെ പീഡിപ്പിക്കാൻ
ചന്ദ്രനും സാധിക്കയില്ല.
7എല്ലാ അപകടത്തിൽനിന്നും യഹോവ നി
ന്നെ സംരക്ഷിക്കും. യഹോവ നിൻെറ പ്രാണ
നെ സംരക്ഷിക്കും.
8നീ വരികയും പോകുകയും ചെയ്യുമ്പോൾ
യഹോവ നിന്നെ സഹായിക്കും. ഇപ്പോഴും എ
ന്നെന്നും യഹോവ നിന്നെ സഹായിക്കും!

## സങ്കീർത്തനം 122

*ആലയത്തിലേക്കു കയറിപ്പോകുന്നതിനുള്ള ദാവീദിൻെറ ഒരു ഗാനം*

1“നമുക്കു യഹോവയുടെ ആലയത്തിലേക്കു
പോകാം.” എന്നുജനം പറഞ്ഞപ്പോൾ ഞാൻ
ആഹ്ലാദിച്ചു.
2ഞങ്ങളിവിടെ യെരൂശലേമിൻെറ കവാടങ്ങ
ൾക്കടുത്തു നിൽക്കുന്നു.

3ഇതുപുതിയ യെരൂശലേം! ഒരേകീകൃത നഗര
മായി ഇതു പുനർനിർമ്മിക്കപ്പെട്ടിരിക്കുന്നു.
4അങ്ങോട്ടാണ് ഗോത്രങ്ങൾ പോകുന്നത്. യ
ഹോവയുടെ നാമത്തെ വാഴ്ത്താൻ യിസ്രാ
യേലുകാർ അവിടെപ്പോകുന്നു. യഹോവയ്ക്കു
ള്ള ഗോത്രങ്ങളാണവ.
5ദാവീദിന്റെ കുടുംബത്തിലെ രാജാക്കന്മാർ
തങ്ങളുടെ സിംഹാസനങ്ങള വിടെ സ്ഥാപിച്ചു.
ജനത്തെ വിധിക്കാനാണവർ സിംഹാസനം അ
വിടെ സ്ഥാപിച്ചത്.
6യെരൂശലേമിന്റെ സമാധാനത്തിനായി
പ്രാർത്ഥിക്കുക. “നിന്നെ സ്നേഹിക്കുന്നവർക്ക്
അവിടെ സമാധാനം ലഭിച്ചെങ്കിൽ.
7നിന്റെ മതിലുകൾക്കുള്ളിൽ സമാധാനമു
ണ്ടായെങ്കിൽ! നിന്റെ വിശിഷ്ടമന്ദിരങ്ങളിൽ
സുരക്ഷിതത്വം ലഭിച്ചെങ്കിൽ!
8എന്റെ സഹോദരന്മാരുടെയും അയൽക്കാ
രുടെയും നന്മയ്ക്ക് ഇവിടെ സമാധാനമുണ്ടാ
കട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു.
9ഞങ്ങളുടെ ദൈവമാകുന്ന യഹോവയുടെ
ആലയത്തിന്റെ നന്മയ്ക്കായി ഈ നഗരത്തി
നു നന്മകളുണ്ടാകട്ടെയെന്നു ഞാൻ പ്രാർത്ഥി
ക്കുന്നു.

## സങ്കീർത്തനം 123

*ആലയത്തിലേക്കു കയറിപ്പോകു
ന്നതിനുള്ള ഗാനം.*

1ദൈവമേ, ഞാൻ നിന്നെനോക്കി പ്രാർത്ഥി
ക്കുന്നു. നീ സ്വർഗ്ഗത്തിൽ രാജാവായി ഇരി
ക്കുന്നു.
2അടിമകൾ ആവശ്യങ്ങൾക്കായി യജമാനനെ
ആശ്രയിക്കുന്നു. അതേപോലെ, ഞങ്ങൾ
ഞങ്ങളുടെ ദൈവമായ യഹോവയെ ആശ്രയി
ക്കുന്നു. ദൈവം ഞങ്ങളോടു കരുണ കാട്ടുന്ന
തിനായി ഞങ്ങൾ കാത്തിരിക്കുന്നു.
3യഹോവേ, വളരെക്കാലമായി അപമാനിത
രായിരിക്കുന്ന ഞങ്ങളോടു കരുണ കാട്ടിയാലും.
4മടിയന്മാരും ധിക്കാരികളുമായ അവരിൽ നി
ന്നും ഞങ്ങൾക്ക് മതിയാവോളം അപമാനവും
അപകീർത്തിയുമുണ്ടായിട്ടുണ്ട്.

## സങ്കീർത്തനം 124

*ആലയത്തിലേക്കു കയറിപ്പോകുന്നതി
നുള്ള ദാവീദിന്റെ ഒരു ഗാനം.*

1യഹോവ നമ്മുടെ പക്ഷത്തുണ്ടായിരുന്നി
ല്ലെങ്കിൽ നമുക്കെന്തുസംഭവിക്കുമായിരുന്നു? യി
സ്രായേലേ, മറുപടി തരിക.
2ജനം നമ്മെ ആക്രമിച്ചപ്പോൾ യഹോവ
നമ്മോടൊപ്പമില്ലായിരുന്നെങ്കിൽ നമുക്കെന്തു
സംഭവിക്കുമായിരുന്നു?
3നമ്മുടെശത്രുക്കൾ അവരുടെകോപത്തിന്റെ
ജ്വലനത്തിൽ നമ്മെ ജീവനോടെ വിഴുങ്ങുമാ
യിരുന്നു.
4നമ്മുടെ ശത്രുക്കൾ, നമ്മെ ഒഴുക്കിക്കളയുന്ന
പ്രളയംപോലെയും നമ്മെ ഒഴുക്കിക്കൊണ്ടു
പോകുന്ന നദിപോലെയുമായിരുന്നേനെ.
5ആ അഹങ്കാരികൾ നമ്മുടെ വായ്വരെ ഉ
യർന്ന് നമ്മെ ഒഴുക്കിക്കൊണ്ടുപോകുന്ന വെള്ളം
പോലെയായിത്തീർന്നേനെ.
6യഹോവയെ വാഴ്ത്തുക! നമ്മെ പിടികൂടി
വധിക്കാൻ യഹോവ ശത്രുക്കളെ അനുവദിക്കു
കയില്ല.
7വലയിലകപ്പെടുകയും പിന്നെ രക്ഷപ്പെടു
കയും ചെയ്ത പക്ഷിയെപ്പോലെയാണു നാം.
വലകീറുകയും നാം രക്ഷപ്പെടുകയും ചെയ്തു.
8നമ്മുടെ രക്ഷ യഹോവയിൽനിന്നു വന്നു.
യഹോവ സ്വർഗ്ഗവും ഭൂമിയും സൃഷ്ടിച്ചു!

## സങ്കീർത്തനം 125

*ആലയത്തിലേക്കു കയറിപ്പോകു
ന്നതിനുള്ള ഒരു ഗാനം.*

1യഹോവയിൽ ആശ്രയിക്കുന്ന മനുഷ്യർ സീ
യോൻപർവ്വതംപോലെയാകുന്നു. അവർ ഒരിക്ക
ലും കുലുങ്ങുകയില്ല. അവർ എന്നെന്നേക്കും
തുടരും.
2യെരൂശലേമിനു ചുറ്റും പർവ്വതങ്ങളുണ്ട്. യ
ഹോവ തന്റെ ജനത്തിനു ചുറ്റിലുമായിരിക്കു
കയും ചെയ്യുന്നു. അവൻ തന്റെജനത്തെ എ
ന്നും, എന്നെന്നും സംരക്ഷിക്കും.
3ദുഷ്ടന്മാർ എന്നെന്നും നീതിമാന്മാരുടെ ഭൂമി
നിയന്ത്രിക്കുകയില്ല. അങ്ങനെ സംഭവിച്ചാൽ
നീതിമാന്മാർ പോലും തിന്മ ചെയ്യാൻ തുടങ്ങും.
4യഹോവേ, നീതിമാന്മാരോടു നന്മകാട്ടിയാ
ലും. നിർമ്മലഹൃദയമുള്ളവരോടു നീതി പുലർ
ത്തിയാലും.
5ദുഷ്ടന്മാർ വക്രത കാട്ടുന്നു. ആ ദുഷ്ടന്മാരെ
യഹോവ ശിക്ഷിക്കും. യിസ്രായേലിൽ സമാ
ധാനമുണ്ടായിരിക്കട്ടെ!

## സങ്കീർത്തനം 126

*ആലയത്തിലേക്കു കയറിപ്പോകു
ന്നതിനുള്ള ഒരു ഗാനം.*

1യഹോവ നമ്മെ മോചിപ്പിക്കുമ്പോൾ അതു
സ്വപ്നം പോലെയായിരിക്കും!
2ജനം ചിരിക്കുകയും സന്തോഷഗാനങ്ങൾ
പാടുകയുമായിരിക്കും! അന്യരാജ്യക്കാർ പറ
യും.“യിസ്രായേലുകാർക്കായി യഹോവയൊരു
അത്ഭുത കർമ്മം ചെയ്തു.”
3അതെ, യഹോവ നമുക്കായി ആ അത്ഭുതം
പ്രവർത്തിച്ചിരുന്നെങ്കിൽ നമ്മൾ വളരെ സ
ന്തോഷിക്കുമായിരുന്നു!
4യഹോവേ, മരുഭൂമിയിലെ നീർച്ചാലുകളിൽ
വീണ്ടും ജലം നിറച്ചതുപോലെ ഞങ്ങളെ വീ
ണ്ടും മോചിപ്പിച്ചാലും.
5വിത്തു വിതയ്ക്കുമ്പോൾ ഒരുവൻ ദു:ഖിത
നായിരുന്നിരിക്കാം. പക്ഷേ വിളവെടുക്കു
മ്പോൾ അവൻ സന്തുഷ്ടനാകും!
6വിത്തുകൾ വയലിലേക്കു കൊണ്ടുപോകു
മ്പോൾ അയാൾ കരഞ്ഞേക്കാം, പക്ഷെ വിളവ്
വീട്ടിലേക്കു കൊണ്ടുവരുമ്പോൾ അവൻ ആ
ഹ്ലാദിക്കും!

## സങ്കീർത്തനം 127

*ആലയത്തിലേക്കു കയറിപ്പോകുന്നതി
നുള്ള ശലോമോന്റെ ഒരു ഗാനം.*

1ഒരു മന്ദിരം പണിയുന്നതു യഹോവയല്ലെ
ങ്കിൽ പണിക്കാരുടെ അദ്ധ്വാനം വെറുതെയാ
കുന്നു. ഒരു നഗരത്തെ നിരീക്ഷിക്കുന്നത് യഹോ
വയല്ലെങ്കിൽ കാവൽക്കാർ വെറുതെ സമയം
കളയുകയാണ്.
2അതിരാവിലെ ഉണരുന്നതും വൈകിയുറങ്ങു
ന്നതും ജീവിതമാർഗ്ഗം തേടി അദ്ധ്വാനിക്കുന്നതും
വൃഥാവിലാകുന്നു. ദൈവം താൻ സ്നേഹിക്കു
ന്നജനത്തെ, അവർ ഉറങ്ങുമ്പോൾ പോലും പ
രിപാലിക്കുന്നു.

3കുട്ടികൾ യഹോവയുടെ സമ്മാനമാകുന്നു.
ഒരു അമ്മയുടെ ശരീരത്തിൽ നിന്നുള്ള പ്രതി
ഫലമാണവർ.
4ഒരു യൗവനക്കാരന്റെ പുത്രന്മാർ ഒരു
ഭടന്റെ ആവനാഴിയിലെ അമ്പുകൾ പോലെ
യാകുന്നു.
5പുത്രന്മാരെക്കൊണ്ട് ആവനാഴി നിറയ്ക്കു
ന്നവർ അതീവസന്തുഷ്ടർ. അയാളൊരിക്കലും
തോല്പിക്കപ്പെടില്ല. പൊതുസ്ഥലങ്ങളിൽ അയാ
ളുടെ ശത്രുക്കളിൽനിന്ന് അവർ അവനെ സംര
ക്ഷിക്കും.

## സങ്കീർത്തനം 128

*ആലയത്തിലേക്കു കയറിപ്പോകു
ന്നതിനുള്ള ഒരു ഗാനം.*

1യഹോവയുടെ ഭക്തന്മാരെല്ലാം ഭാഗ്യവാന്മാ
ർ. ദൈവം ഇച്ഛരിക്കുന്ന മാർഗ്ഗത്തിൽ അവർ
ജീവിക്കുന്നു.
2അദ്ധ്വാനഫലത്തിൽ നിങ്ങളാഹ്ലാദിക്കും. നി
ങ്ങൾ സന്തുഷ്ടരാവുകയും നിങ്ങൾക്കുനല്ല കാ
ര്യങ്ങൾ സംഭവിക്കുകയും ചെയ്യും.
3ഭവനത്തിൽ നിന്റെ ഭാര്യ ഫലമുണ്ടാകുന്ന
മുന്തിരിവള്ളിപോലെയാകും. മേശയ്ക്കു ചുറ്റു
മിരിക്കുന്ന നിന്റെ കുട്ടികൾ നിന്റെ ഒലീവുമര
ങ്ങൾ പോലെയാകും.
4യഹോവ തീർച്ചയായും തന്റെ ഭക്തരെ ഇ
പ്രകാരം അനുഗ്രഹിക്കും.
5യഹോവ സീയോനിൽനിന്ന് നിന്നെ അനു
ഗ്രഹിക്കട്ടെ. ജീവിതത്തിലുടനീളം യെരൂശലേ
മിലെ അനുഗ്രഹം നിങ്ങളാസ്വദിക്കട്ടെ.
6നിനക്കു നിന്റെ പൗത്രന്മാരെ കാണാനാകു
ന്നത്ര ആയുസ്സുണ്ടാകട്ടെ. യിസ്രായേലിൽ സമാ
ധാനമുണ്ടാകട്ടെ!

## സങ്കീർത്തനം 129

*ആലയത്തിലേക്കു കയറിപ്പോകു
ന്നതിനുള്ള ഒരു ഗാനം.*

1എനിക്കു ജീവിതത്തിലുടനീളം ധാരാളം ശ
ത്രുക്കളുണ്ടായിരുന്നു. യിസ്രായേലേ, ആ ശത്രു
ക്കളെപ്പറ്റി ഞങ്ങളോടു പറയുക.
2എനിക്കു ജീവിതത്തിലുടനീളംധാരാളം ശത്രു
ക്കളുണ്ടായിരുന്നു. പക്ഷേ അവർ വിജയിച്ചി
ട്ടില്ല.
3എന്റെ പുറത്ത് വലിയ മുറിവുകളുണ്ടാകും
വരെ അവരെന്നെ അടിച്ചു. നീളവും ആഴവു
മുള്ള മുറിവുകൾ എനിക്കുണ്ടായി.
4പക്ഷേ നല്ലവനായ യഹോവകയറുകൾ മു
റിച്ച് എന്നെ ആ ദുഷ്ടന്മാരിൽനിന്നും മോചി
പ്പിച്ചു.
5സീയോനെ വെറുത്തവർ തോല്പിക്കപ്പെട്ടു.
അവൻ ലജ്ജിതരായി ഓടിപ്പോവുകയും ചെ
യ്തു.
6മേൽക്കൂരയിലെ പുല്ലുപോലെയായിരുന്നു
അവർ. വളർച്ചയെത്തുമ്മുമ്പേ അവ ഉണങ്ങി
പ്പോകുന്നു.
7കൊയ്ത്തുകാരന് ഒരു കൈനിറയെ ആ പു
ല്ലുകിട്ടുന്നില്ല. അത് ഒരു ധാന്യക്കൂനയ്ക്കുള്ളതു
പോലുമില്ല.
8അതിലെ കടന്നുപോകുന്നവർ, “യഹോവ
നിന്നെ അനുഗ്രഹിക്കട്ടെ” എന്നു പറയുകയില്ല.
“യഹോവയുടെ നാമത്തിൽ നിന്നെ ഞങ്ങള
നുഗ്രഹിക്കുന്നു” എന്നു ജനം പറയുകയുമില്ല.

## സങ്കീർത്തനം 130

*ആലയത്തിലേക്കു കയറിപ്പോകുന്ന
തിനുള്ള ഒരു ഗാനം.*

1യഹോവേ, ഞാൻ വലിയ കുഴപ്പത്തിലാണ്.
അതിനാൽ ഞാൻ നിന്റെ സഹായം തേടുന്നു.
2എന്റെ യജമാനനേ, എന്നെ ശ്രവിച്ചാലും.
സഹായത്തിനായുള്ള എന്റെ നിലവിളി
കേട്ടാലും.
3യഹോവേ, ജനത്തിന്റെ സകലപാപങ്ങൾ
ക്കും നീയവരെ യഥാർത്ഥത്തിൽ ശിക്ഷിച്ചിട്ടു
ണ്ടെങ്കിൽ ഒരുവൻപോലും ജീവനോടെ അവ
ശേഷിച്ചിരിക്കയില്ല.
4യഹോവേ, നിന്റെ ജനത്തോടു പൊറുത്താ
ലും. അപ്പോൾ നിന്നെആരാധിക്കാൻ ജനമുണ്ടാ
വും.
5യഹോവ എന്നെ രക്ഷിക്കുന്നതും കാത്തിരി
ക്കുകയാണു ഞാൻ. എന്റെ പ്രാണൻ അവനാ
യികാത്തിരിക്കുന്നു. യഹോവപറയുന്നത് ഞാ
ൻ വിശ്വസിക്കുന്നു.
6ഞാനെന്റെ യജമാനനെ കാത്തിരിക്കുകയാ
ണ്. പ്രഭാതമാകാൻ കാത്തുകൊണ്ടു കാവലിരി
ക്കുന്ന പാറാവുകാരനെപ്പോലെയാണു ഞാൻ.
7യിസ്രായേലേ, യഹോവയിൽ ആശ്രയിക്കു
ക. സത്യസ്നേഹം യഹോവയിൽ മാത്രം കാണു
ന്നു. യഹോവ വീണ്ടുംവീണ്ടും നമ്മെ രക്ഷിക്കു
ന്നു. യിസ്രായേലിന്റെ മുഴുവൻ പാപങ്ങളും
യഹോവ പൊറുക്കുകയും ചെയ്യും.

## സങ്കീർത്തനം 131

*ആലയത്തിലേക്കു കയറിപ്പോകു
ന്നതിനുള്ള ഒരു ഗാനം.*

1യഹോവേ, ഞാൻ അഹങ്കാരിയല്ല. പ്രമാണി
യായി നടക്കാനും ഞാൻ ശ്രമിക്കുന്നില്ല. വലിയ
കാര്യങ്ങൾ ചെയ്യാൻ ഞാൻ ശ്രമിക്കുന്നില്ല. എ
നിക്കസാദ്ധ്യമായ കാര്യങ്ങളെക്കുറിച്ച് ഞാൻ
വിഷമിക്കുന്നില്ല.
2ഞാൻ ശാന്തനാകുന്നു. എന്റെ മനസ്സ് ശാന്ത
മാകുന്നു.
3അമ്മയുടെ കൈകളിലെ സംതൃപ്തനായ കു
ഞ്ഞിനെപ്പോലെ എന്റെ മനസ്സ്ശാന്തവും സ്വ
സ്ഥവുമാകുന്നു.
4യിസ്രായേലേ, യഹോവയിൽ ആശ്രയിക്കു
ക.അവനിൽ ഇന്നും എന്നും ആശ്രയിക്കുക.

## സങ്കീർത്തനം 132

*ആലയത്തിലേക്കു കയറിപ്പോകു
ന്നതിനുള്ള ഒരു ഗാനം.*

1യഹോവേ, ദാവീദിന്റെ സഹനങ്ങൾ ഓർ
മ്മിച്ചാലും.
2ദാവീദ് യഹോവയോടൊരു വിശിഷ്ട പ്രതി
ജ്ഞയെടുത്തു. യാക്കോബിന്റെ മഹാദൈവ
ത്തോടു അവൻ ഒരു വിശിഷ്ടപ്രതിജ്ഞയെ
ടുത്തു.
3ദാവീദു പറഞ്ഞു, “ഞാനെന്റെ വീട്ടിനുള്ളി
ലേക്കു പോകയില്ല. ഞാനെന്റെ കട്ടിലിൽ കി
ടക്കയില്ല.
4ഞാൻ ഉറങ്ങുകയില്ല. എന്റെ കണ്ണുകൾ
ഞാൻ അടയ്ക്കയില്ല.
5യാക്കോബിന്റെ മഹാദൈവമാകുന്നയഹോ
വയ്ക്കു ഒരു വസതി കണ്ടെത്തുംവരെ ഞാൻ
അക്കാര്യങ്ങളൊന്നും ചെയ്യുകയില്ല!”
6എഫ്രാത്തിൽ വച്ച് നമ്മൾ കേട്ടു. കിര്യത്ത്
യെയാരീമിൽ കരാറിന്റെപെട്ടകം നാം കണ്ടെ
ത്തി.

7നമുക്കു വിശുദ്ധകൂടാരത്തിലേക്കു പോകാം.
ദൈവത്തിൻെറ പാദപീഠത്തിൽ* നമുക്കാരാധി
ക്കാം.
8യഹോവേ, എഴുന്നേറ്റ് നിൻെറ ബലത്തി
ൻെറ പെട്ടകവുമായി നിൻെറ വിശ്രമസ്ഥല
ത്തേക്കു പോകേണമേ.
9യഹോവേ, നിൻെറ പുരോഹിതർ നന്മയു
ടെവസ്ത്രമണിഞ്ഞിരിക്കുന്നു. നിൻെറ വിശ്വ
സ്തഭക്തന്മാർ അതീവ സന്തുഷ്ടർ.
10നിൻെറദാസനായ ദാവീദിൻെറ നന്മയ്ക്കാ
യി നിൻെറ അഭിഷിക്തരാജാവിനെ തിരസ്ക
രിക്കാതിരുന്നാലും.

11യഹോവ ദാവീദിനോടൊരു പ്രതിജ്ഞയെ
ടുത്തു. ദാവീദിനോടു വിശ്വസ്തനായിരിക്കാ
മെന്നായിരുന്നു അത്. രാജാക്കന്മാർ ദാവീദിൻെറ
കുടുംബത്തിൽനിന്നും വരുമെന്ന് യഹോവ വാ
ഗ്ദാനം ചെയ്തു.
12യഹോവ പറഞ്ഞു, “ദാവീദേ, നിൻെറ കുട്ടി
കൾ എൻെറ കരാറനുസരിച്ചാൽ, ഞാൻ പഠി
പ്പിക്കുന്ന നിയമങ്ങളനുസരിച്ചാൽ നിൻെറ കു
ടുംബത്തിൽ നിന്നുള്ള ആരെങ്കിലും എന്നെന്നും
രാജാവായിരിക്കും.”
13തൻെറ ആലയത്തിനുള്ള സ്ഥലമായി യ
ഹോവ സീയോനെ തെരഞ്ഞെടുത്തു. അവിടെ
തൻെറ ആലയമുണ്ടാകണമെന്നവനാഗ്രഹിച്ചു.
14യഹോവ പറഞ്ഞു, “ഇതായിരിക്കും എന്നെ
ന്നേയ്ക്കും എൻെറസ്ഥലം. ഇവിടെ ഞാൻ വ
സിക്കും.
15സമൃദ്ധമായി ഭക്ഷണം നൽകി ഈ നഗര
ത്തെ ഞാനനുഗ്രഹിക്കും. ദരിദ്രർക്കുപോലും സ
മൃദ്ധമായി ആഹാരം കിട്ടും.
16പുരോഹിതന്മാരെ ഞാൻ രക്ഷയുടെ കുപ്പാ
യമിടീക്കും. എൻെറഭക്തർ ഇവിടെ വളരെ ആ
ഹ്ലാദിക്കുകയും ചെയ്യും.
17ഇവിടെ, ദാവീദിനെ ഞാൻ പ്രബല നാക്കും.
എൻെറ അഭിഷിക്തരാജാവിന് ഞാനൊരു വിള
ക്കു നൽകും.
18ദാവീദിൻെറ ശത്രുക്കളെ ഞാൻ അപമാനം
കൊണ്ടു മൂടും. പക്ഷേ ദാവീദിൻെറ രാജ്യത്തെ
ഞാൻ വളർത്തും.

## സങ്കീർത്തനം 133

*ആലയത്തിലേക്കു കയറിപ്പോകുന്നതിനുള്ള
ദാവീദിൻെറ ഗാനങ്ങളിലൊന്ന്.*

1ഓ, സഹോദരന്മാർക്ക് സത്യമായ ഐക്യ
ത്തോടെ ഒന്നിച്ചിരിക്കാൻ കഴിയുന്നത് എത്ര
നല്ലതും ആഹ്ലാദകരവും!
2അഹരോൻെറ തലയിലൊഴിച്ച സുഗന്ധ
തൈലം അവൻെറ താടിമീശയിലൂടെ അവ
ൻെറ മനോഹര വസ്ത്രങ്ങളിലേക്കു ഒഴുകുന്നതു
പോലെ.
3ഹെർമ്മോൻപർവ്വതത്തിൽ നിന്നും സീയോ
ൻപർവ്വതത്തിലേക്കു മഞ്ഞു പെയ്തിറങ്ങുമ്പോ
ലെ. എന്തുകൊണ്ടെന്നാൽ, സീയോനിൽ നി
ന്നാണ് യഹോവ തൻെറ അനുഗ്രഹങ്ങളും ശാ
ശ്വതമായ ജീവനും നൽകുന്നത്.

**ദൈവത്തിൻെറ പാദപീഠം** സാക്ഷ്യപെട്ടകം, വിശുദ്ധകൂടാരം, ദൈവാലയം എന്നൊക്കെയാവാം ഇതിനർത്ഥം. ദൈവം, തൻെറ സിംഹാസനത്തിലിരുന്ന് കാലുകൾ ജനങ്ങൾ അവനെ ആരാധിക്കുന്ന സ്ഥലത്തുവച്ചു വിശ്രമിക്കുന്നു എന്നു പറയുമ്പോലെയാണിത്.

## സങ്കീർത്തനം 134

*ആലയത്തിലേക്കു കയറിപ്പോകു
ന്നതിനുള്ള ഒരു ഗാനം.*

1യഹോവയുടെ സർവ്വദാസന്മാരുമേ, അവ
നെവാഴ്ത്തുക! രാത്രിമുഴുവൻ ആലയത്തിൽ ശു
ശ്രൂഷ നടത്തുന്നവരേ,
2ദാസന്മാരേ, നിങ്ങളുടെ കൈകളുയർത്തി
യഹോവയെ വാഴ്ത്തുക.
3സ്വർഗ്ഗവും ഭൂമിയും സൃഷ്ടിച്ചയഹോവ സീ
യോനിൽനിന്ന് നിങ്ങളെ അനുഗ്രഹിക്കട്ടെ.

## സങ്കീർത്തനം 135

1യഹോവയെ വാഴ്ത്തുക! യഹോവയുടെ
നാമം വാഴ്ത്തുക! യഹോവയുടെ ദാസന്മാരേ,
അവനെ വാഴ്ത്തുക!
2യഹോവയുടെ ആലയത്തിൽ, നമ്മുടെ ദൈ
വത്തിൻെറ ആലയത്തിൻെറ തിരുമുറ്റത്തു നി
ൽക്കുന്നവരേ, യഹോവയെ സ്തുതിക്കുക.
3യഹോവയെ സ്തുതിക്കുക. എന്തെന്നാൽ
അവൻ നല്ലവനാകുന്നു. അവൻെറ നാമത്തെ
സ്തുതിക്കുക. എന്തെന്നാൽ അത് ആഹ്ലാദകര
മാകുന്നു.
4യഹോവ യാക്കോബിനെ* തെരഞ്ഞെടു
ത്തു. യിസ്രായേൽ ദൈവത്തിൻേറതാകുന്നു.
5യഹോവ മഹാനാണെന്നു ഞാനറിയുന്നു.
നമ്മുടെ യജമാനൻ എല്ലാ ദേവന്മാരെക്കാളും
മഹാനാകുന്നു.
6യഹോവ തൻെറ ഇഷ്ടത്തിനൊത്തു പ്രവർ
ത്തിക്കുന്നു. സ്വർഗ്ഗത്തിലും ഭൂമിയിലും കടലി
ലും അഗാധസമുദ്രത്തിലും അങ്ങനെ തന്നെ.
7ദൈവം ഭൂമിക്കുമേൽ മുഴുവൻ മേഘങ്ങളെ
സൃഷ്ടിക്കുന്നു. മിന്നൽപ്പിണരിനെയും മഴയെ
യും ദൈവംസൃഷ്ടിക്കുന്നു. കാറ്റിനെയും ദൈവം
സൃഷ്ടിക്കുന്നു.
8ഈജിപ്തിലെ ആദ്യജാതരായ മുഴുവൻ മനു
ഷ്യരെയും മൃഗങ്ങളെയും ദൈവം ഇല്ലായ്മ ചെ
യ്തു.
9ധാരാളം വീര്യപ്രവൃത്തികളും അത്ഭുതങ്ങളും
ദൈവം ഈജിപ്തിൽ പ്രവർത്തിച്ചു. ഫറവോ
നും അദ്ദേഹത്തിൻെറ ഉദ്യോഗസ്ഥർക്കുമാണ്
ദൈവം അതെല്ലാം സംഭവിപ്പിച്ചത്.
10ദൈവം അനേകം രാഷ്ട്രങ്ങളെ തോല്പിച്ചു.
ശക്തരായ രാജാക്കന്മാരെ ദൈവം വധിച്ചു.
11അമോര്യരുടെ രാജാവായ സീഹോനെ ദൈ
വം തോല്പിച്ചു. ബാശാനിലെ രാജാവായ ഓഗി
നെ ദൈവം തോല്പിച്ചു. കനാനിലുള്ള സകലരാ
ഷ്ട്രങ്ങളെയും ദൈവം തോല്പിച്ചു.
12അവരുടെദേശം അവൻ യിസ്രായേലിനു ന
ൽകുകയും ചെയ്തു. ആ ദേശം അവൻ തൻെറ
ജനത്തിനു നൽകി
13യഹോവേ, നിൻെറ നാമം എന്നെന്നേക്കും
പ്രസിദ്ധമാകും! യഹോവേ,ജനം നിന്നെഎന്നും,
എന്നെന്നും ഓർമ്മിക്കും.
14രാഷ്ട്രങ്ങളെ യഹോവ ശിക്ഷിച്ചു. പക്ഷേ
യഹോവ തൻെറ ദാസന്മാരോടു കരുണ കാട്ടി.
15മറ്റുള്ളവരുടെ ദേവന്മാർവെറും സ്വർണ്ണ-വെ
ള്ളിപ്രതിമകൾ മാത്രം. മനുഷ്യൻ നിർമ്മിച്ച വെ
റും പ്രതിമകൾ മാത്രമാണവർ.
16പ്രതിമകൾക്ക് വായുണ്ടെങ്കിലും സംസാരി
ക്കാനാകുന്നില്ല. അവയ്ക്കു കണ്ണുണ്ടെങ്കിലും കാ
ണാനാകുന്നില്ല.

**യാക്കോബ്** യിസ്രായേലിൻെറ മറ്റൊരു പേര്. ഉല്പ. 32:22-28.ട

17പ്രതിമകൾക്ക് ചെവികളുണ്ടെങ്കിലും കേൾ
ക്കാനാകുന്നില്ല. അവയ്ക്കു മൂക്കുണ്ടെങ്കിലും മ
ണക്കാനാകുന്നില്ല.
18പ്രതിമകളുണ്ടാക്കിയവരും അങ്ങനെയായി
ത്തീരും! എന്തെന്നാൽ, ആ പ്രതിമകൾ തങ്ങളെ
രക്ഷിക്കുമെന്നവർ വിശ്വസിച്ചു.
19യിസ്രായേലിൻെറ കുടുംബമേ, യഹോവ
യെ വാഴ്ത്തുക! അഹരോൻെറ കുടുംബമേ, യ
ഹോവയെ വാഴ്ത്തുക!
20ലേവിയുടെ കുടുംബമേ, യഹോവയെ വാ
ഴ്ത്തുക! യഹോവയുടെ ഭക്തരേ, യഹോവയെ
വാഴ്ത്തുക!
21യഹോവ സീയോനിൽനിന്ന്, തൻെറ വസ
തിയായ യെരൂശലേമിൽനിന്ന് വാഴ്ത്തപ്പെടട്ടെ!
യഹോവയെ വാഴ്ത്തുക!

## സങ്കീർത്തനം 136

1യഹോവയെ വാഴ്ത്തുക, എന്തെന്നാൽ അ
വൻ നല്ലവനാകുന്നു. അവൻെറ സത്യസ്നേഹം
നിത്യമാകുന്നു.
2ദൈവാധിദൈവത്തെ വാഴ്ത്തുക! അവൻെറ
സത്യസ്നേഹം നിത്യമാകുന്നു.
3കർത്താധികർത്താവിനെ വാഴ്ത്തുക! അവ
ൻെറ സത്യസ്നേഹം നിത്യമാകുന്നു.
4അത്ഭുതങ്ങൾ പ്രവർത്തിക്കുന്ന ഒരേയൊരു
വനായി ദൈവത്തെ സ്തുതിക്കുക! അവൻെറ
സത്യസ്നേഹം നിത്യമാകുന്നു.
5ദൈവത്തെ സ്തുതിക്കുക, ആകാശത്തെ സൃ
ഷ്ടിക്കാൻ ജ്ഞാനമുപയോഗിച്ചവന് സ്തുതി
പാടുക! അവൻെറ സത്യസ്നേഹം നിത്യമാ
കുന്നു.
6ദൈവം സമുദ്രത്തിൽ കരയെ വിരിച്ചു. അവ
ൻെറ സത്യസ്നേഹം നിത്യമാകുന്നു.
7ദൈവം മഹാപ്രകാശങ്ങളെ സൃഷ്ടിച്ചു. അ
വൻെറ സത്യസ്നേഹം നിത്യമാകുന്നു.
8ദൈവം പകൽ വാഴുവാൻ സൂര്യനെ സൃഷ്ടി
ച്ചു. അവൻെറ സത്യസ്നേഹം നിത്യമാകുന്നു.
9ദൈവം ചന്ദ്രനെയും നക്ഷത്രങ്ങളെയും രാ
ത്രിയുടെ നാഥന്മാരാക്കി.അവൻെറ സത്യസ്നേ
ഹം നിത്യമാകുന്നു.
10ദൈവം ഈജിപ്തിലെ ആദ്യജാതരായ എ
ല്ലാമനുഷ്യരെയും മൃഗങ്ങളെയും വധിച്ചു. അവ
ൻെറ സത്യസ്നേഹം നിത്യമാകുന്നു.
11യിസ്രായേലിനെ ദൈവം ഈജിപ്തിൽ നി
ന്നും മോചിപ്പിച്ചു. അവൻെറ സത്യസ്നേഹം
നിത്യമാകുന്നു.
12ദൈവം തൻെറ മഹാശക്തിയും ബലവും
പ്രകടിപ്പിച്ചു. അവൻെറ സത്യസ്നേഹം നിത്യ
മാകുന്നു.
13ചെങ്കടലിനെ ദൈവം രണ്ടായി പകുത്തു.
അവൻെറ സത്യസ്നേഹം നിത്യമാകുന്നു.
14യിസ്രായേലിനെ ദൈവം കടലിലൂടെ
നയിച്ചു. അവൻെറ സത്യസ്നേഹം നിത്യമാ
കുന്നു.
15ഫറവോനെയും അവൻെറ സൈന്യത്തെ
യും ദൈവം ചെങ്കടലിലൊഴുക്കി. അവൻെറ
സത്യസ്നേഹം നിത്യമാകുന്നു.
16ദൈവം തൻെറജനത്തെ മരുഭൂമിയിലൂടെ ന
യിച്ചു. അവൻെറ സത്യസ്നേഹം നിത്യമാകു
ന്നു.
17ശക്തരായ രാജാക്കന്മാരെ ദൈവം തോല്പി
ച്ചു. അവൻെറ സത്യസ്നേഹം നിത്യമാകുന്നു.
18പ്രബലരാജാക്കന്മാരെ ദൈവം തോല്പിച്ചു.
അവൻെറ സത്യസ്നേഹം നിത്യമാകുന്നു.
19അമോര്യരാജാവായ സീഹോനെ ദൈവം
തോല്പിച്ചു. അവൻെറ സത്യസ്നേഹം നിത്യമാ
കുന്നു.
20ബാശാനിലെ രാജാവായ ഓഗിനെ ദൈവം
തോല്പിച്ചു. അവൻെറ സത്യസ്നേഹം നിത്യമാ
കുന്നു.
21അവരുടെ ദേശം ദൈവം യിസ്രായേലിനു
നൽകി. അവൻെറ സത്യസ്നേഹം നിത്യമാകു
ന്നു.
22ആ ദേശം ദൈവം യിസ്രായേലിനു സമ്മാന
മായി നൽകി. അവൻെറ സത്യസ്നേഹം നിത്യ
മാകുന്നു.
23നമ്മൾ പരാജിതരായപ്പോൾ ദൈവം നമ്മെ
ഓർമ്മിച്ചു. അവൻെറ സത്യസ്നേഹം നിത്യമാ
കുന്നു.
24ദൈവം നമ്മെ ശത്രുക്കളിൽനിന്നും രക്ഷിച്ചു.
അവൻെറ സത്യസ്നേഹം നിത്യമാകുന്നു.
25ദൈവം എല്ലാവർക്കും ഭക്ഷണം നൽകുന്നു.
അവൻെറ സത്യസ്നേഹം നിത്യമാകുന്നു.
26സ്വർഗ്ഗത്തിലെ ദൈവത്തെ സ്തുതിക്കുക!
അവൻെറ സത്യസ്നേഹം നിത്യമാകുന്നു.

## സങ്കീർത്തനം 137

1ബാബിലോണിലെ നദികൾക്കരികിലിരുന്ന്
സീയോനെ ഓർത്തപ്പോൾ ഞങ്ങൾ കരഞ്ഞു.
2ഞങ്ങളുടെ കിന്നരങ്ങൾ അലരിമരക്കൊമ്പു
കളിൽ തൂക്കി.
3ബാബിലോണിൽ ഞങ്ങളെ തടവുകാരാക്കി
യവർ ഞങ്ങളോടു പാടാൻ പറഞ്ഞു. ആഹ്ലാദ
ഗാനങ്ങൾ പാടാൻ അവർ പറഞ്ഞു. സീയോ
നെപ്പറ്റി ഗാനങ്ങൾ പാടാൻ അവർ പറഞ്ഞു.
4പക്ഷേ ഒരു വിദേശരാജ്യത്തു വച്ച് യഹോവ
യുടെ ഗാനം പാടാൻ ഞങ്ങൾക്കാവില്ലായി
രുന്നു!
5യെരൂശലേമേ, നിന്നെ ഞാനെന്നെങ്കിലും മറ
ന്നാൽ എനിക്ക് വീണ്ടുമൊരു സ്തോത്രം പാടാൻ
കഴിയാതെയാകട്ടെ.
6യെരൂശലേമേ, നിന്നെ ഞാനെന്നെങ്കിലും മറ
ന്നാൽ ഞാൻ വീണ്ടും ഒരിക്കലും പാടുകയില്ല.
ഞാൻ നിന്നെ ഒരിക്കലും മറക്കയില്ലെന്നു സത്യം
ചെയ്യുന്നു.
7യെരൂശലേം എല്ലായ്പ്പോഴും എൻെറ ആഹ്ലാ
ദത്തികവായിരിക്കുമെന്ന് ഞാനുറപ്പു തരുന്നു!
യഹോവേ, യെരൂശലേം നിലം പതിച്ച ദിനത്തി
ൽ ഏദോമ്യർ ചെയ്തത് ഓർക്കേണമേ, അവർ
പറഞ്ഞു, "അതിൻെറ അടിത്തറ മുതൽ അതി
നെ നശിപ്പിക്കുക."
8ബാബിലോണേ, നീ നശിപ്പിക്കപ്പെടും!
നിനക്കർഹതപ്പെട്ട ശിക്ഷ തരുന്നവൻ വാഴ്ത്ത
പ്പെടട്ടെ. നീ ഞങ്ങളെ വേദനിപ്പിച്ചതുപോലെ
നിന്നെ വേദനിപ്പിക്കുന്നവൻ വാഴ്ത്തപ്പെടട്ടെ.
9നിങ്ങളുടെ കുഞ്ഞുങ്ങളെ പിടിച്ച് പാറയില
ടിക്കുന്നവൻ വാഴ്ത്തപ്പെടട്ടെ.

## സങ്കീർത്തനം 138

*ദാവീദിൻെറ ഒരു ഗാനം.*

1ദൈവമേ, പൂർണ്ണഹൃദയത്തോടെ നിന്നെ
ഞാൻ വാഴ്ത്തുന്നു. എല്ലാദേവന്മാരുടെയും മു
മ്പിൽ വച്ച് നിന്നെ ഞാൻ സ്തുതിക്കും.
2ദൈവമേ, നിൻെറ വിശുദ്ധ ആലയത്തിനു
മുമ്പിൽ ഞാൻ നമിക്കുന്നു. നിൻെറ നാമത്തെ,
നിൻെറ സത്യസ്നേഹത്തെ, നിൻെറ വിശ്വ
സ്തതയെ ഞാൻ വാഴ്ത്തുന്നു. നിൻെറ വാക്കി
ൻെറ ശക്തിക്കു പ്രസിദ്ധനാണു നീ. ഇപ്പോൾ

നീയതിനെ അതിവിശിഷ്ടം പോലുമാക്കിയി
രിക്കുന്നു!
3ദൈവമേ, നിന്റെ സഹായത്തിനായി ഞാ
ൻ വിളിച്ചു, നീ വിളികേൾക്കുകയും ചെയ്തു!
നീയെനിക്കു ശക്തി നൽകി!
4യഹോവേ, നിന്റെവാക്കുകൾ അവർ കേ
ൾക്കുമ്പോൾ ലോകത്തിലെ സകല രാജാക്കന്മാ
രും നിന്നെ വാഴ്ത്തും.
5യഹോവയുടെ മാർഗ്ഗത്തെപ്പറ്റി അവർ പാ
ടും. എന്തെന്നാൽ യഹോവയുടെ തേജസ്സ് അതി
മഹത്താകുന്നു.
6ദൈവം വലിയ പ്രമാണിയാണ്. എങ്കിലും
എളിയവരെ അവൻ പരിപാലിക്കുന്നു. അഹ
ങ്കാരികളെന്തു ചെയ്യുന്നുവെന്ന് ദൈവം അറി
യുന്നു. പക്ഷേ അവൻ അവരിൽനിന്ന് അകന്നു
നിൽക്കുന്നു.
7ദൈവമേ, ഞാൻ ദുരിതത്തിൽപ്പെട്ടാൽ എ
ന്നെ ജീവിപ്പിച്ചാലും. ശത്രുക്കൾ എനിക്കെതി
രെ കോപിക്കുന്നെങ്കിൽ നിന്റെകൈകൾ നി
വർത്തി അവരിൽനിന്നും എന്നെ രക്ഷിച്ചാലും.
8യഹോവേ, നീ വാഗ്ദാനം ചെയ്തവ എനി
ക്കുതന്നാലും. യഹോവേ, നിന്റെ സത്യസ്നേ
ഹം നിത്യമാകുന്നു. യഹോവേ, നീ ഞങ്ങളെ
സൃഷ്ടിച്ചു. അതിനാൽ ഞങ്ങളെ കൈവെടിയ
രുതേ!

## സങ്കീർത്തനം 139

*സംവിധായകന്. ദാവീദിന്റെ*
*സ്തോത്രഗാനങ്ങളിലൊന്ന്.*

1യഹോവേ, നീയെന്നെ പരീക്ഷിച്ചു. എന്നെ
പ്പറ്റി നിനക്കെല്ലാമറിയാം.
2ഞാനെപ്പോൾ ഇരിക്കുമെന്നും എപ്പോൾ എ
ണീക്കുമെന്നും നിനക്കറിയാം. ദൂരത്തു നിന്നുത
ന്നെ എന്റെചിന്തകൾ നീയറിയുന്നു.
3യഹോവേ, ഞാനെവിടെപ്പോകുന്നുവെന്നും
എപ്പോൾ കിടക്കുന്നുവെന്നും നിനക്കറിയാം.
ഞാൻ ചെയ്യുന്നതെന്തും നീ അറിയുന്നു.
4യഹോവേ, എന്റെ വായിൽനിന്നും വാക്കു
പുറപ്പെടും മുമ്പുതന്നെ എനിക്കു പറയാനുള്ള
തെന്തെന്നു നീയറിയുന്നു.
5യഹോവേ, എന്റെമുമ്പിലും പിന്നിലും ചു
റ്റിലും ഒക്കെ നീയുണ്ട്. നീ നിന്റെകൈ മെല്ലെ
എന്റെ മേൽവയ്ക്കുന്നു.
6നിന്റെ അറിവിൽ ഞാൻ അത്ഭുതം കൊള്ളു
ന്നു. എനിക്കു മനസ്സിലാക്കാനാവുന്നതിനുമപ്പു
റമാണത്.
7ഞാൻ പോകുന്നിടത്തൊക്കെ നിന്റെ ആ
ത്മാവുണ്ട്. യഹോവേ, എനിക്കു നിന്നിൽനിന്നു
രക്ഷപ്പെടാനാവില്ല.
8യഹോവേ, ഞാൻ ഉയരെ സ്വർഗ്ഗത്തിൽ
ചെന്നാൽ അവിടെനീയുണ്ട്. പാതാളത്തിൽ
ചെന്നാൽ അവിടെയും നീയുണ്ട്.
9യഹോവേ, സൂര്യനുദിക്കുന്ന കിഴക്കു ഞാൻ
ചെന്നാൽ അവിടെ നീയുണ്ട്. പടിഞ്ഞാറ് സമു
ദ്രത്തിൽ ചെന്നാൽ അവിടെനീയുണ്ട്.
10അവിടെപ്പോഴും നിന്റെവലതുകൈ കൊ
ണ്ടു പിടിച്ച് നീ എന്നെ നയിക്കുന്നു.
11യഹോവേ, നിന്നിൽ നിന്നൊളിക്കാൻ ശ്രമി
ച്ച് ഞാൻ പറഞ്ഞേക്കാം,“പകൽ രാത്രിയായി
മാറിയിരിക്കുന്നു. തീർച്ചയായും ഇരുട്ട് എന്നെ
മറയ്ക്കും.”
12പക്ഷേ ഇരുട്ടുപോലും നിനക്ക് ഇരുട്ടല്ല യ
ഹോവേ, രാത്രിനിനക്ക് പകൽ പോലെ പ്രകാ
ശപൂരിതമാകുന്നു.
13യഹോവേ, നീയെന്റെ ശരീരം മുഴുവനും
സൃഷ്ടിച്ചു. ഞാനെന്റെ അമ്മയുടെ ഗർഭത്തി
ലായിരുന്നപ്പോൾത്തന്നെ എന്നെപ്പറ്റിയുള്ള കാ
ര്യങ്ങൾ എല്ലാം നീ അറിഞ്ഞു.
14യഹോവേ, ഞാൻ നിന്നെ സ്തുതിക്കുന്നു!
വിസ്മയകരമായ രീതിയിൽ നീയെന്നെ സൃ
ഷ്ടിച്ചു. നിന്റെ പ്രവൃത്തികൾ അത്ഭുതകരമെ
ന്ന് എനിക്ക് നന്നായറിയാം!
15എന്നെപ്പറ്റി നിനക്കെല്ലാമറിയാം. അമ്മയു
ടെഗർഭത്തിൽ എന്റെ ശരീരം രൂപപ്പെട്ടപ്പോൾ
എന്റെ അസ്ഥികൾ വളരുന്നതു നീ കണ്ടു.
16എന്റെശരീരഭാഗങ്ങൾ വളരുന്നതു നീ ക
ണ്ടു. അതെല്ലാം നീ നിന്റെ പുസ്തകത്തിൽ
രേഖപ്പെടുത്തി. ഒരുദിനം പോലും വിട്ടുപോ
കാതെ എല്ലാ ദിവസവും നീയെന്നെ നിരീക്ഷി
ച്ചു.
17നിന്റെ ചിന്തകളെനിക്കു പ്രധാനം. ദൈവ
മേ, നിനക്കത്രമാത്രമറിയാം!
18എനിക്കവയെണ്ണാൻ കഴിഞ്ഞെങ്കിൽ, അവ
മുഴുവൻ മൺതരികളെക്കാളും അധികമുണ്ടായേ
നെ. ഞാനതുപൂർത്തിയാക്കുമ്പോൾ ഞാന
പ്പോഴും നിന്നോടൊപ്പമായിരിക്കും.
19ദൈവമേ, ദുഷ്ടരെ വധിച്ചാലും. ആ കൊല
യാളികളെ എന്നിൽ നിന്നകറ്റിയാലും.
20ആ ദുഷ്ടന്മാർ നിന്നെപ്പറ്റി ദുഷിച്ചു പറയു
ന്നു. നിന്റെ നാമത്തെ അവർ ദുഷിക്കുന്നു.
21യഹോവേ, നിന്നെ വെറുക്കുന്നവരെ ഞാൻ
വെറുക്കുന്നു. നിനക്കെതിരാകുന്നവരെ ഞാൻ
വെറുക്കുന്നു.

22അവരെ ഞാൻ പൂർണ്ണമായും വെറുക്കുന്നു!
നിന്റെ ശത്രുക്കൾ എന്റെയും ശത്രുക്കളാകുന്നു.
23യഹോവേ, എന്നെനോക്കി എന്റെഹൃദയ
ത്തെ അറിഞ്ഞാലും. എന്നെപരീക്ഷിച്ച് എന്റെ
ചിന്തകളറിഞ്ഞാലും.
24എനിക്കെന്തെങ്കിലും ദുഷ്ടചിന്തയുണ്ടോ
എന്നറിയുക. നിത്യമായ പാതയിലൂടെ എന്നെ
നയിക്കുകയും ചെയ്താലും.

## സങ്കീർത്തനം 140

*സംവിധായകന്. ദാവീദിന്റെ*
*സ്തോത്രഗാനങ്ങളിലൊന്ന്.*

1യഹോവേ, ദുഷ്ടന്മാരിൽനിന്നും എന്നെ ര
ക്ഷിച്ചാലും. ക്രൂരന്മാരിൽ നിന്നെന്നെ സംരക്ഷി
ച്ചാലും.
2അവർ ദുഷ്ടത ആസൂത്രണം ചെയ്യുന്നു. അ
വരെപ്പോഴും കലഹങ്ങളാരംഭിക്കുന്നു.
3അവരുടെ നാവുകൾ വിഷപ്പാമ്പുകളെപ്പോ
ലെയാകുന്നു. അവരുടെ നാവിന്നടിയിൽ സർ
പ്പവിഷം വച്ചതുപോലെയാണത്.
4യഹോവേ, ദുഷ്ടന്മാരിൽനിന്നും എന്നെ ര
ക്ഷിച്ചാലും. ക്രൂരന്മാരിൽനിന്നും എന്നെ സംര
ക്ഷിച്ചാലും അവരെന്നെ ഓടിക്കുകയും പീഡി
പ്പിക്കാൻ ശ്രമിക്കുകയും ചെയ്യുന്നു.
5ആ അഹങ്കാരികൾ എനിക്കായി ഒരു കെണി
യൊരുക്കി. എന്നെപ്പിടിക്കാൻ അവർ വല വിരി
ച്ചു. എന്റെ വഴിയിൽ കെണിയൊരുക്കി.
6യഹോവേ, നീയാകുന്നു എന്റെ ദൈവം.
യഹോവേ, എന്റെ പ്രാർത്ഥന കേട്ടാലും.
7യഹോവേ, നീയാകുന്നു എന്റെ ശക്ത നായ
യജമാനൻ. നീയെന്റെ രക്ഷകനാകുന്നു. യുദ്ധ
ത്തിലെന്റെ തലയെസംരക്ഷിക്കുന്ന ശിരസ്ത്രാ
ണമാണു നീ.

8യഹോവേ, അവർ ദുഷ്ടന്മാരാകുന്നു. അവ
രാഗ്രഹിക്കുന്നത് അവർക്കു ലഭിക്കരുതേ. അവരു
ടെ പദ്ധതികൾ പൊളിയേണമേ.
9യഹോവേ, എൻെറശത്രുക്കളെ വിജയിപ്പി
ക്കരുതേ. അവർ തിന്മആസൂത്രണം ചെയ്യുകയാ
ണ്. പക്ഷേ ആ തിന്മകൾ അവർക്കുതന്നെ നൽ
കിയാലും.
10അവരുടെ തലയിൽ കൽക്കരിക്കനലുകളിട്ടാ
ലും. എൻെറശത്രുക്കളെ തീയിലെറിഞ്ഞാലും.
ഒരിക്കലുമവർ തിരികെ കയറാത്ത കുഴിയിലേ
ക്ക് (ശവക്കുഴി) അവരെ എറിഞ്ഞാലും.
11യഹോവേ, ആ നുണയന്മാരെ ജീവിപ്പിക്ക
രുതേ. ആ ദുഷ്ടന്മാർക്കു തിന്മകൾ സംഭവിക്ക
ണമേ.
12ദരിദ്രരെ യഹോവ നീതിപൂർവ്വം വിധിക്കു
മെന്നെനിക്കറിയാം. നിസ്സഹായരെ ദൈവം സ
ഹായിക്കും.
13യഹോവേ, നീതിമാന്മാർ നിൻെറനാമം വാ
ഴ്ത്തും. നീതിമാന്മാർ നിന്നെ ആരാധിക്കും.

## സങ്കീർത്തനം 141

*ദാവീദിൻെറ സ്തോത്രഗാനങ്ങളിലൊന്ന്.*

1യഹോവേ, സഹായത്തിനു ഞാൻ നിന്നെ
വിളിക്കുന്നു. ഞാൻ നിന്നോടുപ്രാർത്ഥിക്കുമ്പോ
ൾ എന്നെ ശ്രവിച്ചാലും. വേഗമാകട്ടെ, എന്നെ
സഹായിച്ചാലും!
2യഹോവേ, എൻെറ പ്രാർത്ഥന സ്വീകരിച്ചാ
ലും. അത് ധൂപബലിക്കുള്ള സമ്മാനം പോലെ
യാകട്ടെ. സായാഹ്ന ബലിപോലെയാകട്ടെ അ
ത്.
3യഹോവേ, ഞാൻ പറയുന്നതു നിയന്ത്രിക്കാ
നെന്നെ സഹായിച്ചാലും. ഞാൻ പറയുന്നതു
നിരീക്ഷിക്കാനെന്നെ സഹായിച്ചാലും.
4തിന്മകൾ ചെയ്യാനെന്നെ തോന്നിപ്പിക്കരു
തേ. ദുഷ്ടന്മാർ തെറ്റു ചെയ്യുമ്പോൾ അവരോ
ടെനിക്കു സംസർഗ്ഗമില്ലാതാക്കണേ. ആ ദുഷ്ട
ന്മാരുടെ പ്രവൃത്തികളുടെ പങ്കുപറ്റാനെന്നെ ഇട
യാക്കരുതേ.

5നീതിമാന് എന്നെ തിരുത്താനാകും. അതവ
ൻെറ ദയയായിരിക്കും. നിൻെറ ഭക്തർക്കെന്നെ
വിമർശിക്കാനാകും. അതവർക്കുചെയ്യാൻ കഴി
യുന്ന ഏറ്റവും വലിയ സദ്പ്രവൃത്തിയായിരി
ക്കും. ഞാനതുസ്വീകരിക്കണം. പക്ഷെ ആദുഷ്ട
ന്മാരുടെ ദുഷ്പ്രവൃത്തികൾക്കെതിരെ എപ്പോഴും
പ്രാർത്ഥിക്കുകയാണു ഞാൻ.
6അവരുടെ ഭരണാധിപന്മാർ ശിക്ഷിക്കപ്പെട
ട്ടെ. അപ്പോൾ ഞാൻസത്യമാണു പറഞ്ഞതെന്നു
ജനം അറിയും.
7മനുഷ്യർ നിലംകുഴിക്കുകയും ഉഴുകയും ചെ
യ്യുന്നു. എന്നിട്ട് ചുറ്റും ചെളിപരത്തുന്നു. അതേ
പോലെ നമ്മുടെ അസ്ഥികൾ അവരുടെ കുഴി
മാടങ്ങളിൽ ചിതറും.
8എൻെറ യജമാനനായ യഹോവേ, സഹായ
ത്തിനു ഞാൻ നിന്നെതേടുന്നു. ഞാൻ നിന്നെ
വിശ്വസിക്കുന്നു. എന്നെ മരിക്കാൻ വിടരുതേ.
9ദുഷ്ടന്മാർ എനിക്കു കെണിയൊരുക്കുന്നു.
ഞാനവരുടെ കെണിയിൽ വീഴാനിടയാക്കരു
തേ. എന്നെകുടുക്കാൻ അവരെ അനുവദിക്ക
രുതേ.
10ഞാൻ സുരക്ഷിതമായി നടന്നുപോകുമ്പോ
ൾ ദുഷ്ടന്മാർ അവരുടെ സ്വന്തം കെണിയിൽ
വീഴട്ടെ.

## സങ്കീർത്തനം 142

*ദാവീദിൻെറ ധ്യാനഗീതങ്ങളിലൊന്ന്. അവൻ ഗുഹയിലായിരുന്ന കാലത്തുള്ള പ്രാർത്ഥനയാണിത്.*

1സഹായത്തിനായി ഞാൻ യഹോവയെ വി
ളിക്കും. യഹോവയോടു ഞാൻപ്രാർത്ഥിക്കും.
2എൻെറപ്രശ്നങ്ങൾ യഹോവയുടെ മുമ്പിൽ
ഞാനവതരിപ്പിക്കും. എൻെറ ദുരിതങ്ങളെപ്പറ്റി
ഞാനവനോടു പറയും.
3ശത്രുക്കൾ എനിക്കായൊരു കെണിയൊരുക്കി
യിരിക്കുന്നു. എനിക്ക് എൻെറ പ്രത്യാശ നഷ്ട
പ്പെട്ടിരിക്കുന്നു. പക്ഷേ എനിക്കെന്താണു സംഭ
വിക്കുന്നതെന്ന് യഹോവയറിയുന്നു.
4ചുറ്റും നോക്കുമ്പോൾ ഞാനെൻെറ സുഹൃ
ത്തുക്കളെകാണുന്നില്ല. എനിക്കോടിപ്പോകാനി
ടമില്ല. എന്നെ രക്ഷിക്കാനാരും ശ്രമിക്കുന്നില്ല.
5അതിനാൽ ഞാൻ സഹായത്തിന് യഹോവ
യോടു നിലവിളിക്കുന്നു. യഹോവേ, നീയാ
ണെൻെറ അഭയസ്ഥാനം യഹോവേ,എന്നെ തു
ടർന്നു ജീവിക്കുന്നതിന് അനുവദിക്കാൻ നിന
ക്കാവും.
6യഹോവേ, എൻെറ പ്രാർത്ഥന ശ്രദ്ധിച്ചാ
ലും. എനിക്കു നിന്നെ വളരെയധികം ആവശ്യ
മുണ്ട്. എന്നെ ഓടിക്കുന്നവരിൽനിന്നും എന്നെ
രക്ഷിച്ചാലും. എനിക്കു നേരിടാവുന്നതിലും
ശക്തരാണവർ.
7ഈ കെണിയിൽനിന്നും എന്നെരക്ഷിച്ചാലും.
അപ്പോൾ എനിക്കു നിൻെറനാമത്തെ സ്തുതി
ക്കാമല്ലോ. നീ എന്നെപരിപാലിച്ചതിനാൽ നീ
തിമാന്മാർ എന്നോടൊപ്പം ആഘോഷിക്കുകയും
ചെയ്യും.

## സങ്കീർത്തനം 143

*ദാവീദിൻെറ സ്തോത്രഗാനങ്ങളിലൊന്ന്.*

1യഹോവേ, എൻെറ പ്രാർത്ഥന കേട്ടാലും.
എൻെറ പ്രാർത്ഥന ശ്രദ്ധിച്ചാലും. എന്നിട്ടതിനു
മറുപടി തന്നാലും. നീ സത്യമായും നല്ലവനും
വിശ്വസ്തനുമെന്നു തെളിയിച്ചാലും.
2യഹോവേ, നിൻെറദാസനായ എന്നെ വി
ധിക്കരുതേ. കാരണം, നിൻെറമുമ്പിൽ ആരും
നിഷ്കളങ്കരല്ലല്ലോ.
3പക്ഷേ എൻെറശത്രുക്കൾ എന്നെ ഓടിക്കുക
യാണ്. എൻെറജീവിതത്തെ അവർ തവിടുപൊ
ടിയാക്കിയിരിക്കുന്നു. പണ്ടുകാലത്തു മരിച്ചവ
രെയെന്നപോലെ ഇരുണ്ടകല്ലറയിലേക്ക് എന്നെ
തള്ളുകയാണവർ.
4എനിക്ക് പ്രത്യാശ നഷ്ടപ്പെട്ടിരിക്കുന്നു. എ
ൻെറ ധൈര്യം നഷ്ടപ്പെടുന്നു.
5പക്ഷേ പണ്ടുസംഭവിച്ച കാര്യങ്ങൾ ഞാനോ
ർമ്മിക്കുന്നു. നീ ചെയ്ത അനേകം കാര്യങ്ങ
ളെപ്പറ്റി ഞാൻ ആലോചിക്കുകയാണ്. നിൻെറ
മഹാശക്തിയാൽ നീ ചെയ്ത കാര്യങ്ങളെപ്പറ്റി
ഞാൻ പറയുകയാണ്!
6യഹോവേ, കൈകളുയർത്തി ഞാൻ നിന്നോ
ടുപ്രാർത്ഥിക്കുന്നു. വരണ്ട ഭൂമി മഴയെ കാത്തി
രിക്കുമ്പോലെ നിൻെറസഹായത്തെ ഞാൻ കാ
ത്തിരിക്കുന്നു.
7യഹോവേ, വേഗമാകട്ടെ, എനിക്കു മറുപടി
തന്നാലും! എനിക്കെൻെറ ധൈര്യം നഷ്ടപ്പെട്ടി
രിക്കുന്നു. എന്നിൽനിന്നും അകലരുതേ. ഞാൻ
മരിച്ച് ശവക്കുഴികളിൽ കഴിയുന്ന പരേതരെ
പ്പോലെയാകരുതേ.
8യഹോവേ, ഈ പ്രഭാതത്തിൽ നിൻെറ സത്യ
സ്നേഹം കാട്ടിയാലും. ഞാൻ നിന്നിൽ ആശ്ര

യിക്കുന്നു. ഞാൻ ചെയ്യേണ്ടകാര്യങ്ങൾ കാട്ടി
ത്തന്നാലും. എൻെറജീവിതം ഞാൻ നിൻെറ
കൈകളിലർപ്പിക്കുന്നു!
9യഹോവേ, സംരക്ഷണത്തിനായി ഞാൻ നി
ൻെറയടുത്തെത്തി. ശത്രുക്കളിൽനിന്നെന്നെ ര
ക്ഷിച്ചാലും.
10ഞാനെന്തു ചെയ്യണമെന്നു കാണിച്ചു
തന്നാലും. നീയാകുന്നു എൻെറദൈവം. നിൻെറ
നല്ല ആത്മാവ് എന്നെ നേർവഴിക്കു നയിക്കട്ടെ.
11യഹോവേ, ഞാൻജീവിക്കട്ടെ,അങ്ങനെജനം
നിൻെറനാമത്തെ സ്തുതിക്കും. നീ സത്യമായും
നല്ലവനെന്നു കാണിച്ചുതരികയും എന്നെ ശ
ത്രുക്കളിൽനിന്നു രക്ഷിക്കുകയും ചെയ്താലും.
12യഹോവേ, നിൻെറസ്നേഹം എന്നോടു
കാട്ടിയാലും. എന്നെകൊല്ലാൻ ശ്രമിക്കുന്ന
ശത്രുക്കളെ തോല്പിക്കേണമേ. എന്തുകൊണ്ടെ
ന്നാൽ ഞാൻ നിൻെറ ദാസനാകുന്നു.

## സങ്കീർത്തനം 144

*ദാവീദിൻെറ ഒരു ഗാനം.*

1യഹോവ എൻെറ പാറയാകുന്നു. യഹോവ
വാഴ്ത്തപ്പെടട്ടെ. യഹോവയെനിക്കു യുദ്ധ പ
രിശീലനം തരുന്നു. യഹോവയെനിക്കു പോരി
നുള്ള പരിശീലനം തരുന്നു.
2യഹോവ എന്നെ സ്നേഹിക്കുകയും സംര
ക്ഷിക്കുകയും ചെയ്യുന്നു. പർവ്വതാഗ്രത്തിലുള്ള
എൻെറ അഭയസ്ഥാനമാകുന്നു യഹോവ. യ
ഹോവ എന്നെ രക്ഷിക്കുന്നു. യഹോവ എൻെറ
കവചമാകുന്നു. ഞനവനിൽ ആശ്രയിക്കുന്നു.
എൻെറജനത്തെ ഭരിക്കാൻ അവനെന്നെ സഹാ
യിക്കുന്നു.
3യഹോവേ, എന്തുകൊണ്ട് മനുഷ്യർ നിനക്കു
വിശിഷ്ടരായി? നീ ഞങ്ങളെ ഗൗനിക്കുന്നതു
പോലും എന്തിനാണ്?
4മനുഷ്യൻെറ ജീവിതം ഒരു നിശ്വാസം പോ
ലെയാകുന്നു. കടന്നുപോകുന്ന നിഴലുകൾ
പോലെയാണവൻെറ ജീവിതം.
5യഹോവേ, ആകാശം കീറിത്തുറന്നു താഴേ
ക്കു വന്നാലും. പർവ്വതങ്ങളെ സ്പർശിച്ചാലും.
അവയിൽനിന്നും പുക ഉയരും.
6യഹോവേ, മിന്നൽപ്പിണരയച്ച് ശത്രുക്കളെ
തുരത്തിയാലും. നിൻെറ "അമ്പുകൾ" എയ്ത്
അവരെ തുരത്തിയാലും.
7യഹോവേ, സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന്
എന്നെ രക്ഷിച്ചാലും! ശത്രുക്കളുടെ ഈ സമുദ്ര
ത്തിൽ ഞാൻ ഒലിച്ചുപോകാൻ ഇടയാക്കരുതേ.
ഈ വിദേശികളിൽനിന്നെന്നെ രക്ഷിച്ചാലും.
8ഈ ശത്രുക്കൾ നുണയന്മാരാകുന്നു. സത്യമ
ല്ലാത്തവയാണവർ പറയുന്നത്.
9യഹോവേ നിൻെറ അത്ഭുതപ്രവൃത്തികളെ
പ്പറ്റി ഞാനൊരുപുതുഗാനം പാടും.പത്തു കമ്പി
കളുള്ള വീണവായിച്ച് നിന്നെ ഞാൻ സ്തു
തിക്കും.
10യഹോവ രാജാക്കന്മാരെ യുദ്ധം ജയിപ്പിക്കു
ന്നു. തൻെറ ദാസനായ ദാവീദിനെ യഹോവ
ശത്രുക്കളുടെ വാളിൽ നിന്നും രക്ഷിച്ചു.
11ഈ വിദേശികളിൽ നിന്നെന്നെ രക്ഷിച്ചാ
ലും. ഈ ശത്രുക്കൾ നുണയന്മാരാകുന്നു. സത്യ
മല്ലാത്ത കാര്യങ്ങൾ അവർ പറയുന്നു.
12ഞങ്ങളുടെ പുത്രന്മാർ ആരോഗ്യമുള്ള
മരങ്ങൾപോലെ. ഞങ്ങളുടെ പുത്രിമാർ കൊട്ടാ
രത്തിലെ മനോഹരമായ അലങ്കാരങ്ങൾപോ
ലെയും.
13ഞങ്ങളുടെ പത്തായങ്ങൾ എല്ലാധാന്യങ്ങ
ൾകൊണ്ടു നിറഞ്ഞിരിക്കുന്നു. ഞങ്ങളുടെ വയ
ലുകളിൽ ആയിരക്കണക്കിനു കുഞ്ഞാടുകൾ.
14ഞങ്ങളുടെ ഭടന്മാർ സുരക്ഷിതർ. ശത്രുക്ക
ളാരും അതിക്രമിച്ചുകടക്കുന്നില്ല. ഞങ്ങൾ യുദ്ധ
ത്തിനു പോകുന്നില്ല. ഞങ്ങളുടെ തെരുവുക
ളിൽ വിലാപങ്ങളില്ല.
15ഇത്തരം സന്ദർഭങ്ങളിൽ ജനം അതീവ
സന്തുഷ്ടരാണ്. യഹോവ തങ്ങളുടെ ദൈവമെ
ങ്കിൽ മനുഷ്യർ അതീവസന്തുഷ്ടരാകുന്നു.

## സങ്കീർത്തനം 145

*ദാവീദിൻെറ ഒരു സങ്കീർത്തനം.*

1എൻെറ ദൈവമായ രാജാവേ, ഞാൻ നിന്നെ
സ്തുതിക്കുന്നു. നിൻെറ നാമത്തെ ഞാൻ എ
ന്നെന്നും വാഴ്ത്തുന്നു.
2നിത്യവുംനിന്നെഞാൻ വാഴ്ത്തുന്നു. നിൻെറ
നാമത്തെ ഞാൻ എന്നെന്നും വാഴ്ത്തുന്നു.
3യഹോവ മഹാനാകുന്നു. മനുഷ്യർ അവനെ
അത്യന്തം വാഴ്ത്തുന്നു. അവൻെറ മഹത്പ്രവൃ
ത്തികൾ എണ്ണമറ്റവ.
4യഹോവേ, മനുഷ്യർ നിന്നെ, നിൻെറ പ്രവൃ
ത്തികളുടെപേരിൽ എന്നും എന്നെന്നും വാ
ഴ്ത്തും. നിൻെറ മഹത്പ്രവൃത്തികളെപ്പറ്റി അവർ
പറയും.
5നിൻെറപ്രതാപവും മഹത്വവും അത്ഭുതക
രം. നിൻെറ അത്ഭുതങ്ങളെപ്പറ്റി ഞാൻ പറയും.
6യഹോവേ, നിൻെറ അത്ഭുതപ്രവൃത്തികളെ
പ്പറ്റി ജനം പറയും. നിൻെറ മഹത്പ്രവൃത്തിക
ളെപ്പറ്റി ഞാൻ പ്രസംഗിക്കും.
7നിൻെറ നല്ലപ്രവൃത്തികളെപ്പറ്റി ജനം പറ
യും. നിൻെറ നന്മയെപ്പറ്റി ജനം പാടും.
8യഹോവ കാരുണ്യവാനും ദയാപൂർണ്ണനുമാ
കുന്നു. യഹോവ ക്ഷമാശീലനും സ്നേഹം നിറ
ഞ്ഞവനുമാകുന്നു.
9യഹോവ സർവ്വരോടും നല്ലവനാകുന്നു.
ദൈവം തൻെറസകല സൃഷ്ടികളോടും കാരു
ണ്യം കാട്ടുന്നു.
10യഹോവേ, നീ ചെയ്യുന്നകാര്യങ്ങൾ നിന
ക്കു സ്തുതി കൊണ്ടുവരുന്നു. നിൻെറ ഭക്തന്മാർ
നിന്നെ വാഴ്ത്തുന്നു.
11നിൻെറരാജ്യം എത്ര മഹത്തരമെന്ന് അവർ
പറയുന്നു. നീ എത്ര വിശിഷ്ടനെന്ന് അവർ
പറയുന്നു.
12യഹോവേ, അങ്ങനെ നിൻെറ മഹത്പ്രവൃ
ത്തികളെപ്പറ്റി അന്യദേശക്കാരറിയും. നിൻെറ
രാജ്യം എത്രമഹത്തും അത്ഭുതകരവുമാണെന്ന്
അവർ പഠിക്കും.
13യഹോവേ, നിൻെറരാജ്യം നിത്യമായി തുട
രും. നീ എന്നെന്നും ഭരിക്കും.
14വീണവരെ യഹോവ ഉയർത്തുന്നു. പ്രശ്ന
ങ്ങളിൽപ്പെട്ടവരെ യഹോവ സഹായിക്കുന്നു.
15യഹോവേ, സകലജീവികളും ഭക്ഷണത്തി
നായി നിന്നെതേടുന്നു. യഥാസമയത്ത് നീയ
വർക്കു ഭക്ഷണം നൽകുകയും ചെയ്യുന്നു.
16യഹോവേ, നീ നിൻെറകൈകൾ നിവർത്തു
കയും എല്ലാ ജീവികൾക്കും ആവശ്യമുള്ളതെ
ല്ലാം നൽകുകയും ചെയ്യുന്നു.
17യഹോവ ചെയ്യുന്നതെല്ലാം നല്ലതാകുന്നു.
അവൻെറ പ്രവൃത്തികളെല്ലാം ദൈവം എങ്ങനെ
യുള്ളവനാണെന്നു കാണിക്കുന്നു.
18സഹായത്തിനായി അവനെ വിളിക്കുന്നവ
രോടെല്ലാം യഹോവ വളരെ അടുത്തവനാകു

ന്നു. സത്യമായി അവനെ ആരാധിക്കുന്നവരോ
ടെല്ലാം അവൻ വളരെ അടുത്തവനാകുന്നു.
19ഭക്തരുടെ ഇഷ്ടം യഹോവ ചെയ്യുന്നു. ത
ൻെറഭക്തരെ യഹോവ ശ്രദ്ധിക്കുന്നു. അവൻ
അവരുടെ പ്രാർത്ഥനകൾക്കു മറുപടി കൊടുക്കു
കയും അവരെ രക്ഷിക്കുകയും ചെയ്യുന്നു.
20തന്നെ സ്നേഹിക്കുന്ന ഓരോരുത്തരെയും
യഹോവ സംരക്ഷിക്കുന്നു. പക്ഷേ ദുഷ്ടന്മാരെ
യഹോവ നശിപ്പിക്കുന്നു.
21യഹോവയെ ഞാൻ സ്തുതിക്കും! അവൻെറ
വിശുദ്ധനാമത്തെ എല്ലാവരും എന്നും, എന്നെ
ന്നും സ്തുതിച്ചെങ്കിൽ!

## സങ്കീർത്തനം 146

1യഹോവയെ സ്തുതിക്കുക! എൻെറ ആത്മാ
വേ, യഹോവയെ സ്തുതിക്കുക!
2എൻെറ ജീവിതത്തിലുടനീളം ഞാൻ യഹോ
വയെ സ്തുതിക്കും. എൻെറ ജീവിതത്തിലുട
നീളം അവനു സ്തോത്രം പാടും.
3സഹായത്തിനായി നിങ്ങളുടെ നേതാക്കളെ
ആശ്രയിക്കരുത്. മനുഷ്യരെ ആശ്രയിക്കരുത്. എ
ന്തെന്നാൽ, മനുഷ്യർക്ക് നിങ്ങളെ രക്ഷിക്കാനാ
വില്ല.
4മനുഷ്യർ മരിക്കുകയും സംസ്കരിക്കപ്പെടുക
യും ചെയ്യുന്നു. അനന്തരം അവരുടെ സഹായ
പദ്ധതികൾ നഷ്ടമാവുകയും ചെയ്യുന്നു.
5പക്ഷേ ദൈവത്തോടു സഹായമപേക്ഷിക്കു
ന്നവർ അതീവസന്തുഷ്ടർ. അവർ തങ്ങളുടെ
ദൈവമാകുന്ന യഹോവയെ ആശ്രയിക്കുന്നു.
6യഹോവ സ്വർഗ്ഗവും ഭൂമിയും സൃഷ്ടിച്ചു.
യഹോവ സമുദ്രത്തെ സൃഷ്ടിച്ചു. അതിലുള്ള
സർവ്വതിനെയും സൃഷ്ടിച്ചു. യഹോവ അവരെ
എന്നെന്നേക്കും സംരക്ഷിക്കും.
7അടിച്ചമർത്തപ്പെട്ടവർക്ക് യഹോവ ശരിയാ
യതു നൽകുന്നു. വിശക്കുന്നവർക്ക് ദൈവം ഭ
ക്ഷണം നൽകുന്നു. തടവറയിൽ പൂട്ടിയിടപ്പെട്ട
വരെ അവൻ മോചിപ്പിക്കുന്നു.
8അന്ധർക്ക് കാഴ്ച തിരിച്ചുകിട്ടാൻ യഹോവ
സഹായിക്കുന്നു. ദുരിതത്തിൽപ്പെട്ടവരെ യ
ഹോവ സഹായിക്കുന്നു. നല്ലവരെ യഹോവ
സ്നേഹിക്കുന്നു.
9ഞങ്ങളുടെ രാജ്യത്ത് അപരിചിതരെ യഹോ
വ സംരക്ഷിക്കുന്നു. വിധവകളെയും അനാഥ
രെയും യഹോവ പരിപാലിക്കുന്നു. പക്ഷേ ദു
ഷ്ടരെ യഹോവ നശിപ്പിക്കുന്നു.
10യഹോവയെന്നെന്നേക്കും ഭരണം നടത്തും!
സീയോനേ, നിൻെറ ദൈവം എന്നും, എന്നെ
ന്നും ഭരിക്കും! യഹോവയെ വാഴ്ത്തുക!

## സങ്കീർത്തനം 147

1യഹോവയെ സ്തുതിക്കുക, എന്തെന്നാൽ
അവൻ നല്ലവനാകുന്നു. നമ്മുടെ ദൈവത്തിനു
സ്തുതിപാടുക. അവനെ സ്തുതിക്കുന്നതു നല്ല
തും ആഹ്ലാദകരവുമാകുന്നു.
2യഹോവ യെരൂശലേമിനെ നിർമ്മിച്ചു. തട
വുകാരാക്കപ്പെട്ടിരുന്ന യിസ്രായേലുകാരെ ദൈ
വം തിരികെ കൊണ്ടുവന്നു.
3ദൈവം അവരുടെ തകർന്നഹൃദയങ്ങളെ സു
ഖപ്പെടുത്തുകയും അവരുടെ മുറിവുകൾ വച്ചു
കെട്ടുകയും ചെയ്യുന്നു.
4ദൈവം നക്ഷത്രങ്ങളെ എണ്ണുകയും ഓരോ
ന്നിൻെറയും പേർ വിളിക്കുകയും ചെയ്യുന്നു.
5നമ്മുടെ യജമാനൻ വളരെ മഹാനാകുന്നു.
അവൻ അതിശക്തനുമാകുന്നു. അവനറിയുന്ന
കാര്യങ്ങൾക്ക് പരിധിയില്ല.
6വിനീതരെ യഹോവതാങ്ങുന്നു. പക്ഷേ ദു
ഷ്ടരെ അവൻ അപമാനിക്കുന്നു.
7യഹോവയ്ക്കുനന്ദി. നമ്മുടെ ദൈവത്തെ
കിന്നരങ്ങൾ കൊണ്ടു വാഴ്ത്തുക.
8ദൈവം ആകാശത്ത് മേഘങ്ങൾ കൊണ്ടു
മൂടുന്നു. ഭൂമിക്കായി ദൈവം മഴ പെയ്യിക്കുന്നു.
പർവ്വതങ്ങളിൽ അവൻ പുല്ലുവളർത്തുന്നു.
9മൃഗങ്ങൾക്കു ദൈവം ഭക്ഷണം നൽകുന്നു.
പ ക്ഷികളെ അവൻ പോറ്റുന്നു.
10യുദ്ധക്കുതിരകളും ശക്തരായ ഭടന്മാരും അവ
നെ സന്തോഷിപ്പിക്കുന്നില്ല.
11തന്നെ ആരാധിക്കുന്നവരോടു യഹോവ സ
ന്തുഷ്ടരാകുന്നു. അവൻെറ സത്യസ്നേഹത്തി
ൽ വിശ്വാസമുള്ളവരോടു യഹോവ പ്രസാദി
ക്കുന്നു.
12യെരൂശലേമേ, യഹോവയെ വാഴ്ത്തുക!
സീയോനേ, നിൻെറ ദൈവത്തെ വാഴ്ത്തുക!
13യെരൂശലേമേ, ദൈവം നിൻെറ കവാടങ്ങൾ
ബലപ്പെടുത്തുന്നു. നിൻെറ നഗരത്തിലെ ജന
ത്തെ ദൈവം അനുഗ്രഹിക്കുകയും ചെയ്യുന്നു.
14നിൻെറ രാജ്യത്തിനു ദൈവം സമാധാനം
കെ ശാണ്ടുവന്നു. അതിനാൽ നിൻെറ ധാന്യം
ശത്രുക്കൾ യുദ്ധത്തിൽ കവർന്നെടുക്കയില്ല. നി
നക്കുഭക്ഷണത്തിനു നിറയെ ധാന്യമുണ്ടാവുക
യും ചെയ്യും.
15ദൈവം ഭൂമിക്കുകല്പന നൽകുന്നു, ഭൂമി വേഗം
അനുസരിക്കുന്നു.
16ഭൂമി കമ്പിളിപോലെ വെളുക്കുംവരെ ദൈ
വം മഞ്ഞുപെയ്യിക്കുന്നു. ദൈവം തൂമഞ്ഞു പൊ
ടിപോലെ വിതറിക്കുന്നു.
17ദൈവം ആകാശത്തുനിന്നും ആലിപ്പഴങ്ങൾ
വീഴിക്കുന്നു. അവനയയ്ക്കുന്ന തണുപ്പിനെ നേ
രിടാൻ ഒരുത്തനുമാകില്ല.
18അപ്പോൾ ദൈവം മറ്റൊരു കല്പന നൽകുക
യും, ചൂടുകാറ്റു വീണ്ടും അടിക്കുകയും ചെയ്യു
ന്നു. മഞ്ഞുരുകുന്നു, ജലമൊഴുകാൻ തുടങ്ങുന്നു.
19ദൈവം യാക്കോബിനു തൻെറ കല്പനകൾ
നൽകി. അവൻ തൻെറ നിയമങ്ങളും ചട്ടങ്ങളും
യിസ്രായേലിനു നൽകി.
20മറ്റൊരുരാജ്യത്തോടും ദൈവം ഇതു ചെയ്തി
ട്ടില്ല. മറ്റുജനതകൾക്ക് അവൻ നിയമങ്ങൾ പഠി
പ്പിച്ചു കൊടുത്തില്ല. യഹോവയെ സ്തുതി
ക്കുക!

## സങ്കീർത്തനം 148

1യഹോവ വാഴ്ത്തപ്പെടട്ടെ! ഉന്നതങ്ങളിലെ
ദൂതന്മാരേ, സ്വർഗ്ഗത്തിൽനിന്നും യഹോവയെ
സ്തുതിക്കുക.
2സർവ്വദൂതന്മാരേ, യഹോവയെ സ്തുതിക്കു
ക! അവൻെറ സർവ്വസൈന്യവുമേ, അവനെ
സ്തുതിക്കുക!
3സൂര്യചന്ദ്രന്മാരേ, യഹോവയെ സ്തുതിക്കു
ക! നക്ഷത്രങ്ങളേ, ആകാശത്തിലെ പ്രകാശങ്ങ
ളേ, അവനെ സ്തുതിക്കുക!
4അത്യുന്നതസ്വർഗ്ഗമേ, യഹോവയെ വാ
ഴ്ത്തുക! ആകാശത്തിനുമുകളിലെ ജലമേ, യ
ഹോവയെ വാഴ്ത്തുക!
5യഹോവയുടെ നാമത്തെ സ്തുതിക്കുക! എ
ന്തുകൊണ്ടെന്നാൽ, ഞങ്ങളെല്ലാം ദൈവത്തി
ൻെറ കല്പനയാൽ സൃഷ്ടിക്കപ്പെട്ടു!

6ദൈവം അവയെ ശാശ്വതമായി സൃഷ്ടിച്ചു.
ഒരിക്കലുമവസാനിക്കാത്ത നിയമങ്ങളും അവൻ
സൃഷ്ടിച്ചു.
7ഭൂമിയിലെ സർവ്വതുമേ, യഹോവയെ സ്തു
തിക്കുക! സമുദ്രത്തിലെ മഹാജന്തുക്കളേ, യ
ഹോവയെ സ്തുതിക്കുക.
8അഗ്നി, ആലിപ്പഴം, മഞ്ഞ്, പുക, കൊടു
ങ്കാറ്റുകൾ, ഇവയെല്ലാം ദൈവം നിർമ്മിച്ചു.
9പർവ്വതങ്ങളെയും കുന്നുകളെയും ഫലവൃക്ഷ
ങ്ങളെയും ദേവദാരുവൃക്ഷങ്ങളെയും ദൈവം സൃ
ഷ്ടിച്ചു.
10കാട്ടുമൃഗങ്ങളെയും കന്നുകാലികളെയും ഇഴ
ജന്തുക്കളെയും പക്ഷികളെയും ദൈവം സൃഷ്ടി
ച്ചു.

11ഭൂമിയിലെ രാജാക്കന്മാരെയും രാജ്യങ്ങളെ
യും ദൈവം സൃഷ്ടിച്ചു. നേതാക്കളെയും
ന്യായാധിപന്മാരെയും ദൈവം സൃഷ്ടിച്ചു.
12യുവാക്കന്മാരെയും യുവതികളെയും ദൈ
വം സൃഷ്ടിച്ചു. വൃദ്ധരെയും ചെറുപ്പക്കാരെയും
ദൈവം സൃഷ്ടിച്ചു.
13യഹോവയുടെ നാമത്തെ വാഴ്ത്തുക! അവ
ൻെറനാമത്തെ എന്നെന്നും ആദരിക്കുക. സ്വർഗ്ഗ
ത്തിലും ഭൂമിയിലുമുള്ള സർവ്വതുമേ, അവനെ
വാഴ്ത്തുക!
14ദൈവം തൻെറജനത്തെ ശക്തരാക്കും. ദൈവ
ത്തിൻെറ ഭക്തരെ മനുഷ്യർ സ്തുതിക്കും. ജനം
യിസ്രായേലിനെ വാഴ്ത്തും. ദൈവം ആർക്കു
വേണ്ടി പോരാടുന്നുവോ അവരാണവർ. യ
ഹോവയെ വാഴ്ത്തുക!

## സങ്കീർത്തനം 149

1യഹോവയെ സ്തുതിക്കുക. യഹോവ ചെ
യ്തിരിക്കുന്ന പുതിയ കാര്യങ്ങൾക്കൊരു പുതു
സ്തോത്രം പാടുക! അവൻെറ ഭക്തന്മാരുടെ
സഭയിൽ അവൻെറ സ്തോത്രം പാടുക.
2തങ്ങളുടെ സ്രഷ്ടാവിൽ യിസ്രായേൽ സ്വ
യം ആനന്ദിക്കട്ടെ. സീയോൻകാർ തങ്ങളുടെ
രാജാവിൽ ആനന്ദിക്കട്ടെ.
3നൃത്തം ചെയ്തും തംമ്പുരുമീട്ടിയും കിന്നരം
വായിച്ചും അവർ യഹോവയെ സ്തുതിക്കട്ടെ.
4യഹോവ തൻെറ ജനതയിൽ സന്തുഷ്ടൻ.
തൻെറ വിനീതജനത്തിനായി അവനൊര
ത്ഭുതം ചെയ്തു. അവനവരെ രക്ഷിച്ചു!
5ദൈവഭക്തരേ, നിങ്ങളുടെ വിജയത്തിലാ
ഹ്ലാദിക്കുക! കിടക്കയിലേക്കു പോയശേഷവും
സന്തോഷിക്കുക.
6മനുഷ്യർ ദൈവത്തിനു സ്തുതികൾ മുഴക്കു
കയും വാളുകൾ കൈയിലെടുക്കുകയും ചെയ്യ
ട്ടെ.
7അവർപോയി തങ്ങളുടെ ശത്രുക്കളെ ശിക്ഷി
ക്കട്ടെ. അവർ പോയി അവരെ ശിക്ഷിക്കട്ടെ.
8ആ രാജാക്കന്മാരുടെയും പ്രമാണിമാരുടെയും
മേൽ ദൈവത്തിൻെറ ജനം ചങ്ങലയിടട്ടെ.
9ദൈവത്തിൻെറ ഭക്തന്മാർ ദൈവകല്പനപോ
ലെ അവരെശിക്ഷിക്കും. സകല ദൈവഭക്തന്മാ
രുമായുള്ളോരേ, അവനെ മഹത്വപ്പെടുത്തുക.
യഹോവയെ വാഴ്ത്തുക!

## സങ്കീർത്തനം 150

1യഹോവയെ വാഴ്ത്തുക! ദൈവത്തെ അവ
ൻെറ ആലയത്തിൽ വാഴ്ത്തുക! അവൻെറ ശ
ക്തിയെ സ്വർഗ്ഗത്തിൽ വാഴ്ത്തുക!
2ദൈവത്തിൻെറ മഹത്പ്രവൃത്തികളിൽ അവ
നെവാഴ്ത്തുക! അവൻെറ എല്ലാ മാഹാത്മ്യങ്ങ
ൾക്കും അവനെ വാഴ്ത്തുക!
3കാഹളവും കൊമ്പുംകൊണ്ട് ദൈവത്തെ വാ
ഴ്ത്തുക! വീണയും കിന്നരവും കൊണ്ട് അവനെ
വാഴ്ത്തുക!
4തംബുരു മീട്ടിയും നൃത്തം ചെയ്തും ദൈവ
ത്തെ സ്തുതിക്കുക! തന്ത്രിവാദ്യ
ങ്ങളും പുല്ലാങ്കുഴലും കൊണ്ട് അവനെ സ്തു
തിക്കുക!
5കൈത്താളങ്ങൾ മുഴക്കി അവനെ സ്തുതി
ക്കുക. കൈത്താളങ്ങൾ ഉറക്കെ മുഴക്കി ദൈവ
ത്തെ വാഴ്ത്തുക!
6സർവ്വജീവജാലവുമേ, യഹോവയെ സ്തു
തിക്കുക! യഹോവയെ സ്തുതിക്കുക!

# സദൃശവാക്യങ്ങൾ

## ആമുഖം

1 ദാവീദിന്റെ പുത്രനായ ശലോമോന്റെ വി
വേകപൂർണ്ണമായ ഉപദേശങ്ങളാണ് ഈ വാ
ക്കുകൾ. യിസ്രായേലിന്റെ രാജാവായിരുന്നു
ശലോമോൻ.
2മനുഷ്യർക്കു ജ്ഞാനവും നേരായ മാർഗ്ഗവും
പറഞ്ഞുകൊടുക്കുംവിധമാണ് ഈ വാക്കുകൾ
എഴുതപ്പെട്ടിരിക്കുന്നത്. ജ്ഞാനോപദേശങ്ങൾ
മനസ്സിലാക്കാൻ ഈ വാക്കുകൾ അവരെ സഹാ
യിക്കും. 3തങ്ങളുടെ മനസ്സിനെ നേരായ മാർഗ്ഗ
ത്തിൽ വികസിപ്പിക്കാൻ ഈ വാക്കുകൾ മനു
ഷ്യരെ പഠിപ്പിക്കും. സത്യസന്ധതയുടെയും നീ
തിയുടെയും നന്മയുടെയും നല്ല വഴികൾ അ
വർ പഠിക്കും. 4ജ്ഞാനസമ്പാദനം ആഗ്രഹിക്കു
ന്നവർക്ക് യഥാർത്ഥജ്ഞാനം പകർന്നുകൊടു
ക്കാൻ ഈ വാക്കുകൾക്കാവും. ചെറുപ്പക്കാർ
അറിയേണ്ടത് അവരെ പഠിപ്പിക്കുവാനും പറ
ഞ്ഞുകൊടുക്കാനും ആ അറിവുകളെങ്ങനെ ഉപ
യോഗിക്കണമെന്നറിയാനും ഈ വാക്കുകൾ ഉപ
കരിക്കും. 5ജ്ഞാനികൾക്കുപോലും ഈ വാക്കു
കൾ കേൾക്കാം. അവർക്ക് കൂടുതൽ പഠിക്കാനും
കൂടുതൽ ജ്ഞാനിയാകുവാനും കഴിയും. പ്രശ്ന
പരിഹാരങ്ങൾക്ക് സാമർത്ഥ്യമുള്ളവർ കുടുതൽ
സാമർത്ഥ്യം നേടും. 6അപ്പോൾ, ജ്ഞാനവചന
ങ്ങളും ഗൂഢാർത്ഥങ്ങളും മനസ്സിലാക്കാൻ അവ
ർക്കു കഴിയും. ജ്ഞാനികൾ പറയുന്ന കാര്യ
ങ്ങൾ മനസ്സിലാക്കുവാനും അവർക്കു കഴിയും.
7ഒരു വ്യക്തി പ്രാഥമികമായി പഠിക്കേണ്ടത്
യഹോവയെ ആദരിക്കുകയും അനുസരിക്കുക
യുമാണ്. ആത്യന്തികജ്ഞാനത്തിലേക്കതു നയി
ക്കുന്നു. എന്നാൽ ദുഷ്ടന്മാർ ശിക്ഷണവും സത്യ
ജ്ഞാനവും വെറുക്കുന്നു.

## തന്റെ പുത്രനുള്ള ശലോമോന്റെ ഉപദേശം

8എന്റെ മകനേ, നിന്റെപിതാവു നിന്നെ
തിരുത്തുമ്പോൾ ശ്രദ്ധിക്കുക. അമ്മ പഠിപ്പിക്കു
ന്ന കാര്യങ്ങൾ അവഗണിക്കുകയുമരുത്. 9നി
ന്റെ മാതാപിതാക്കൾ പഠിപ്പിക്കുന്ന കാര്യ
ങ്ങൾ, മനുഷ്യരെ കൂടുതൽ സുന്ദരനാക്കുന്ന
സുന്ദരമായ തലപ്പാവോ മനോഹരമായ കഴു
ത്താഭരണമോ പോലെയാകുന്നു.

## ദുഷ്ടന്മാരോടു ചേരുന്നതിനെതിരെ താക്കീത്

10എന്റെ മകനേ,* തിന്മ ചെയ്യാനിഷ്ടപ്പെടു
ന്നവരുണ്ട്. നിന്നെക്കൊണ്ടും തിന്മ ചെയ്യിക്കാൻ
അവർശ്രമിക്കും. അവരെ ശ്രദ്ധിക്കരുത്! 11ആ
ദുഷ്ടന്മാർ പറഞ്ഞേക്കാം, “ഞങ്ങളോടൊപ്പം
വരിക! ആരെയെങ്കിലും കൊല്ലാൻ പതിയിരി
ക്കാൻ പോകുകയാണു ഞങ്ങൾ. നിഷ്കളങ്ക
നായ ഒരുവനെ നമുക്കാക്രമിക്കാം. 12അയാളെ
നമുക്ക് കൊല്ലാം. അയാളെ നമുക്ക് നരകത്തിലേ
ക്കയയ്ക്കാം. അയാളെ വധിച്ച് ശവക്കുഴിയി
ലേക്കയയ്ക്കാം. 13വളരെ വിലപിടിപ്പുള്ള
എല്ലാത്തരം സാധനങ്ങളും നമുക്കു മോഷ്ടി
ക്കാം. ആ വസ്തുക്കൾ കൊണ്ട് നമുക്ക് നമ്മുടെ
ഭവനങ്ങൾ നിറയ്ക്കാം. 14അതിനാൽ ഞങ്ങളോ
ടൊപ്പം വന്ന് ഇതൊക്കെ ചെയ്യാൻ ഞങ്ങളെ
സഹായിക്കുക. കിട്ടുന്നതെല്ലാം നമുക്കു പങ്കു
വയ്ക്കാം.”
15എന്റെ മകനേ, അവരുടെ പിറകെപോക
രുത്. അവരുടെ ജീവിതമാർഗ്ഗത്തിലേക്ക് ഒരു
ചുവടുപോലും വയ്ക്കരുത്. 16ആ ദുഷ്ടന്മാർ
എപ്പോഴും തിന്മകൾ ചെയ്യാൻ തയ്യാറായിരിക്കു
കയാണ്. അവരെപ്പോഴും മനുഷ്യരെ കൊല്ലാ
നാഗ്രഹിക്കുന്നു.
17പക്ഷികളെ പിടിക്കാൻ മനുഷ്യർ വലവിരി
ച്ചു. എന്നാൽപക്ഷികൾ കണ്ടുകൊണ്ടിരിക്കെ
വലവിരിക്കുന്നതുകൊണ്ട് പ്രയോജനമില്ല. 18അ
ങ്ങനെ ആ ദുഷ്ടന്മാർ മനുഷ്യരെ കൊല്ലാൻ
പതിയിരുന്നു. പക്ഷേ സത്യത്തിൽ അവർ സ്വ
ന്തം കെണിയിൽ വീണ് നശിപ്പിക്കപ്പെടും! 19ആ
ർത്തി പിടിച്ചവർ തങ്ങൾസമ്പാദിക്കുന്നവകൊ
ണ്ടു തന്നെ നശിക്കും.

## നല്ല സ്ത്രീ- ജ്ഞാനം

20ശ്രദ്ധിക്കൂ! മനുഷ്യരെ പഠിപ്പിക്കാൻ ജ്ഞാനം
ശ്രമിക്കുന്നു. തെരുവുകളിലും ചന്തയിലും അവ
ൾ (ജ്ഞാനം) മുറവിളികൂട്ടുന്നു. 21ആൾത്തിരക്കേ
റിയ തെരുവിലെമൂലകളിൽ നിന്ന് അവൾ വിളി
ക്കുന്നു. നഗരകവാടങ്ങളുടെ അടുത്തുനിന്ന് ആ
ളുകളുടെ ശ്രദ്ധ ആകർഷിക്കാൻ അവൾ ശ്രമി
ക്കുന്നു. ജ്ഞാനം പറയുകയാണ്.
22“വിഡ്ഢികളേ, നിങ്ങളെത്രകാലം മണ്ടത്തര
ങ്ങൾ ചെയ്യും? നിങ്ങളെത്രകാലം ജ്ഞാനത്തെ
പരിഹസിക്കും? അറിവിനോടുള്ള വെറുപ്പ് നി
ങ്ങളെത്രകാലം തുടരും? 23എന്റെ ഉപദേശങ്ങളും
ശാസനകളും ചെവിക്കൊണ്ടിരുന്നെങ്കിൽ എനി
ക്കറിയാമായിരുന്നതെല്ലാം ഞാൻ നിങ്ങളോടു
പറയുമായിരുന്നു. എന്റെ അറിവു മുഴുവൻ
നിങ്ങൾക്കു നൽകുമായിരുന്നു.
24“എന്നാൽ നിങ്ങൾ എന്നെ ശ്രവിക്കാൻ കൂട്ടാ
ക്കിയില്ല. ഞാൻ സഹായിക്കാൻ ശ്രമിച്ചു. ഞാൻ
കൈ നീട്ടിയെങ്കിലും നിങ്ങളെന്റെ സഹായം
നിരസിച്ചു. 25നിങ്ങൾ വകവയ്ക്കാതെ എന്റെ
ഉപദേശങ്ങളെല്ലാം അവഗണിച്ചു. എന്റെ വാ
ക്കുകൾ സ്വീകരിക്കാൻ നിങ്ങൾ വിസമ്മതിച്ചു.
26അതിനാൽ നിങ്ങളുടെ ദുരിതത്തിൽ ഞാൻ
ചിരിക്കും. നിങ്ങൾക്കു ദുരിതമുണ്ടാകുന്നതു ക
ണ്ട് ഞാനാസ്വദിക്കും! 27മഹാദുരിതങ്ങൾ കൊടു
ങ്കാറ്റുപോലെ നിങ്ങൾക്കു സംഭവിക്കും. പ്രശ്ന
ങ്ങൾ കൊടുങ്കാറ്റുപോലെ നിങ്ങളിൽ വന്നടി
ക്കും. സ്വന്തം ദുരിതങ്ങളും ദു:ഖങ്ങളും നിങ്ങൾ
ക്കു വലിയൊരു ഭാരമാകും.
28“ഇതെല്ലാം സംഭവിക്കുമ്പോൾനിങ്ങളെന്റെ
സഹായംതേടും. പക്ഷേ ഞാൻ നിങ്ങളെ സഹാ
യിക്കയില്ല. നിങ്ങൾ എന്നെത്തേടുമെങ്കിലും ക

---

**എന്റെ മകനേ** യുവാവായി വളർന്നുവരുന്ന ഒരു കുമാരനു വേണ്ടി എഴുതിയതാവാം സദൃശവാക്യങ്ങൾ. ദൈവത്തെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്ത് എങ്ങനെ ഉത്തരവാദിത്വമുള്ള ഒരു യുവാവായിത്തീരാം എന്ന് അവനെ പഠിപ്പിക്കുകയാണ് ഈ പുസ്തകം.

ണ്ടെത്തുകയില്ല. 29നിങ്ങളൊരിക്കലും എന്റെ
ജ്ഞാനം ആഗ്രഹിക്കാത്തതിനാൽ ഞാൻ നിങ്ങ
ളെ സഹായിക്കുകയില്ല. യഹോവയെ ഭയക്കാ
നും ആദരിക്കാനും നിങ്ങൾ കൂട്ടാക്കിയില്ല. 30എ
ന്റെ ഉപദേശവാക്കുകൾ കേൾക്കാൻ നിങ്ങൾ
കൂട്ടാക്കിയില്ല. നേരായമാർഗ്ഗം ഞാൻ കാട്ടിത്ത
ന്നപ്പോൾ അതും ഗൗനിച്ചില്ല.31നിങ്ങൾ തോന്നി
യതുപോലെ ജീവിച്ചു. സ്വന്തം ഉപദേശങ്ങളെ
നിങ്ങളനുസരിച്ചു. അതിനാലിപ്പോൾ സ്വന്തം
പ്രവൃത്തിയുടെ ഫലം നിങ്ങൾ അനുഭവിക്കണം!
32"ജ്ഞാനത്തെ അനുസരിക്കാൻ കൂട്ടാക്കാത്ത
തിനാൽ അവിവേകികൾ മരിക്കുന്നു. തങ്ങളുടെ
ബുദ്ധിശൂന്യത തുടരുന്നതിൽ അവർ ആനന്ദി
ക്കുകയും അത് അവരെനശിപ്പിക്കുകയും ചെ
യ്തു. 33പക്ഷേ എന്നെ അനുസരിക്കുന്നവർ
സുരക്ഷിതരായി കഴിയും. അയാൾ ആശ്വസി
ക്കും. അവനു തിന്മയെ ഭയപ്പെടേണ്ടതില്ല."

### ജ്ഞാനത്തെ ശ്രവിക്കുക

2 എന്റെ മകനേ, ഞാൻ പറയുന്ന ഇക്കാര്യ
ങ്ങൾ സ്വീകരിക്കുക. എന്റെ കല്പനകൾ
ഓർമ്മിക്കുക. 2ജ്ഞാനത്തെ ശ്രവിക്കുകയും മന
സ്സിലാക്കാൻ പരമാവധി ശ്രമിക്കുകയും ചെയ്യു
ക. 3ജ്ഞാനത്തിനു വേണ്ടി മുറവിളികൂട്ടുകയും
ധാരണാ ശക്തിക്കുവേണ്ടി നിലവിളിക്കുകയും
ചെയ്യുക. 4ജ്ഞാനത്തെ വെള്ളിയെന്നപോലെ
തേടുക. മറഞ്ഞിരിക്കുന്ന നിധി എന്നപോലെ
അതിനെ തേടുക. 5അങ്ങനെയൊക്കെ ചെ
യ്താൽ നീ യഹോവയെ ആദരിക്കാൻ പഠിക്കും.
നിനക്കു സത്യമായ ദൈവജ്ഞാനമുണ്ടാകും.
6യഹോവ ജ്ഞാനംതരുന്നു. അറിവും ധാര
ണാശക്തിയും അവന്റെ വായിൽനിന്നും വരു
ന്നു. 7നീതിമാന്മാരും വിശ്വസ്തരുമായവർക്ക് അ
വൻ സഹായം നൽകുന്നു. 8അന്യരോടു നീതി
കാട്ടുന്നവരെ അവൻ സംരക്ഷിക്കുന്നു. തന്റെ
വിശുദ്ധരെ അവൻ കാക്കുന്നു.
9അതിനാൽ ദൈവം നിനക്ക് അവന്റെ ജ്ഞാ
നം നൽകും. അപ്പോൾ നന്മയും നീതിയും നേരു
മായത് നീ മനസ്സിലാക്കും. 10ജ്ഞാനം നിന്റെ
ഹൃദയത്തിലേക്കു വരികയും നിന്റെ ആത്മാവ്
അറിവുകൊണ്ടു സന്തോഷിക്കുകയും ചെയ്യും.
11ജ്ഞാനം നിന്നെസംരക്ഷിക്കുകയും ധാരണാ
ശക്തി നിന്നെകാക്കുകയും ചെയ്യും. 12ദുഷ്ടരെ
പ്പോലെയാകുന്നതിൽനിന്നും ജ്ഞാനവും ധാര
ണാശക്തിയും നിന്നെ തടയും. പറയുന്ന വാക്കു
കളിൽപ്പോലും തിന്മ കലർന്നവരാണവർ. 13അ
വർ നന്മയെ കൈവിടുകയും ഇപ്പോൾ ഇരുട്ടിൽ
(പാപം) ജീവിക്കുകയും ചെയ്യുന്നു.14അവർ തെ
റ്റുചെയ്യുന്നതിൽ ആഹ്ലാദിക്കുകയും തിന്മയുടെ
ദുഷിച്ച മാർഗ്ഗങ്ങൾ ആസ്വദിക്കുകയും ചെയ്യു
ന്നു. 15അവർ ആശ്രയിക്കാൻ കൊള്ളാത്തവരും
നുണയന്മാരും വഞ്ചകന്മാരുമാകുന്നു. എന്നാൽ
നിന്റെ ജ്ഞാനവും ധാരണാശക്തിയും നിന്നെ
ഇത്തരം കാര്യങ്ങളിൽ നിന്നെല്ലാം അകറ്റി നിർ
ത്തും.16ജ്ഞാനം നിന്നെ അപരിചിതസ്ത്രീയിൽ
നിന്നും സംരക്ഷിക്കും. തന്നോടൊപ്പം പാപം
ചെയ്യാൻ മധുരവാക്കുകൾ കൊണ്ടു പ്രലോ
ഭിപ്പിക്കുന്ന ആ അപരിചിതസ്ത്രീയിൽനിന്നും
ജ്ഞാനം നിന്നെ രക്ഷിക്കും. 17ചെറുപ്പത്തിലേ
വിവാഹിതയായെങ്കിലും ഭർത്താവിനെ ഉപേ
ക്ഷിച്ചവളാണവൾ. ദൈവത്തിനു മുമ്പിലുണ്ടാ
ക്കിയവിവാഹ ഉടമ്പടി മറക്കുന്നവളാണവൾ.
18ഇപ്പോൾ അവളോടൊപ്പം അവളുടെ ഭവന
ത്തിലേക്കുപോകുന്നത് മരണത്തിലേക്കു നയി
ക്കുന്നു! നീ അവളെപിന്തുടർന്നാൽ, അവൾ
നിന്നെ ശവക്കുഴിയിലേക്കു നയിക്കും! 19അവൾ
തന്നെ ഒരു ശവക്കുഴിപോലെയാണ്. അവളിലേ
ക്കു പോകുന്ന പുരുഷന്മാർക്ക് ജീവൻ നഷ്ടപ്പെ
ടുകയും അവർഒരിക്കലും തിരിച്ചുവരാതിരിക്കു
കയും ചെയ്യുന്നു.
20നീതിമാന്മാരെ അനുസരിക്കാൻ ജ്ഞാനം
നിന്നെ സഹായിക്കും. നീതിമാന്മാരെപ്പോലെ
ജീവിക്കാൻ ജ്ഞാനം നിന്നെസഹായിക്കും. 21നീ
തിമാന്മാരും വിശ്വസ്തരുമായവർ തങ്ങളുടെ ദേ
ശത്തുവസിക്കും. വിശ്വസ്തരായ വിനീതർക്ക്
തങ്ങളുടെ ദേശത്തു നിലനിൽക്കാം. 22എന്നാൽ
ദുഷ്ടന്മാർക്ക് സ്വന്തം ദേശം നഷ്ടപ്പെടും. നുണ
പറയുകയും വഞ്ചിക്കുകയും ചെയ്യുന്നവർ ആ
ദേശത്തു നിന്നും നിഷ്കാസിതരാകും.

### നേരായി ജീവിക്കുന്നതു നിന്റെ ജീവിതനേട്ടം

3 എന്റെമകനേ, എന്റെ ഉപദേശങ്ങൾ മറക്ക
രുത്. ഞാൻ നിന്നോടു പറയുന്നതൊക്കെ
ഓർമ്മിക്കുക. 2ഞാൻ നിനക്കു നൽകുന്ന വചന
ങ്ങൾ നിനക്ക്ദീർഘവും സന്തോഷപ്രദവും കു
ടുതൽ സമാധാനപരവുമായ ജീവിതം നൽകും.
3സ്നേഹിക്കാതിരിക്കരുത്. എല്ലായ്പ്പോഴും
വിശ്വസ്തനും സത്യസന്ധനുമായിരിക്കുക. ഇ
ക്കാര്യങ്ങളെ നിന്റെ തന്നെ ഭാഗമാക്കുക. അവ
കഴുത്തിൽ കെട്ടിയിടുകയും ഹൃദയത്തിലെഴുതു
കയും ചെയ്യുക. 4അങ്ങനെ നീ ജ്ഞാനിയാവു
കയും ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീ
തി പിടിച്ചുപറ്റുകയും ചെയ്യും.

### യഹോവയിൽ ആശ്രയിക്കുക

5യഹോവയിൽ പൂർണ്ണമായും ആശ്രയിക്കു
ക! സ്വന്തം അറിവിൽ ആശ്രയിക്കാതിരിക്കുക.
6നിന്റെ പ്രവൃത്തികളിലെല്ലാം ദൈവത്തെ വി
ചാരിക്കുക. അപ്പോഴവൻ നിന്നെസഹായിക്കും.
7നിന്റെ സ്വന്തം ജ്ഞാനത്തിൽ ഊന്നരുത്. പ
ക്ഷേ യഹോവയെ ആദരിക്കുകയും തിന്മയിൽ
നിന്നകന്നു നിൽക്കുകയും ചെയ്യുക. 8നീയിതു
ചെയ്താൽ അതു നിന്റെ ശരീരത്തിന് ഔഷധ
മോ ഉന്മേഷം പകരുന്ന പാനീയമോ ആയിരി
ക്കും.

### യഹോവയ്ക്കു സമർപ്പിക്കുക

9നിന്റെ സമ്പത്തുകൊണ്ട് യഹോവയെ ആദ
രിക്കുക. നിനക്കുള്ള ഏറ്റവും മികച്ചത് അവനു
നൽകുക. 10അപ്പോൾ നിനക്ക് ആവശ്യമുള്ളതെ
ല്ലാം ലഭിക്കും. നിന്റെ പത്തായങ്ങളിൽ ധാന്യം
നിറയുകയും നിന്റെചക്കുകളിൽ വീഞ്ഞു നിറ
ഞ്ഞു കവിയുകയും ചെയ്യും.

### യഹോവയുടെ ശിക്ഷ സ്വീകരിക്കുക

11എന്റെ മകനേ, നീ തെറ്റാണു ചെയ്യുന്നതെ
ന്ന് യഹോവ ചിലപ്പോൾ ചൂണ്ടിക്കാണിക്കും.
പക്ഷേ ഈ ശിക്ഷയിൽ കോപിക്കരുത്. അതിൽ
നിന്നു പഠിക്കാൻ ശ്രമിക്കുക. 12എന്തുകൊണ്ടെ
ന്നാൽ, യഹോവ താൻസ്നേഹിക്കുന്നവരെ തി
രുത്തുന്നു. അതെ, താൻ സ്നേഹിക്കുന്ന മകനെ
തിരുത്തുന്നപിതാവിനെപ്പോലെയാണുദൈവം.

### ജ്ഞാനത്തിന്റെ അനുഗ്രഹങ്ങൾ

13ജ്ഞാനത്തെ കണ്ടെത്തുന്നവർ വളരെ ആ
ഹ്ലാദിക്കും. മനസ്സിലാക്കാൻ തുടങ്ങുമ്പോൾ അ
യാൾ അനുഗൃഹീതൻ. 14ജ്ഞാനത്തിൽനിന്നും
ലഭിക്കുന്നലാഭം വെള്ളിയെക്കാളും തങ്കത്തെക്കാ
ളുംവിശിഷ്ടം! 15ആഭരണങ്ങളേക്കാൾ മൂല്യമേറി

യതാകുന്നു ജ്ഞാനം. നിനക്കു വേണ്ടതൊന്നും ജ്ഞാനത്തോളം മൂല്യമുള്ളതല്ല!

16ജ്ഞാനം നിനക്ക് ദീർഘായുസ്സും സമ്പത്തും മഹത്വവും നൽകുന്നു. 17ജ്ഞാനികൾ സമാധാനത്തിലും ആഹ്ലാദത്തിലും ജീവിക്കും. 18ജീവന്റെ വൃക്ഷംപോലെയാകുന്നു ജ്ഞാനം. അതു സ്വീകരിക്കുന്നവർക്ക് അത് പൂർണ്ണജീവിതം നൽകുന്നു. ജ്ഞാനത്തെ മുറുകെ പിടിക്കുന്നവർക്ക് സത്യമായ ആഹ്ലാദം.

19യഹോവ ജ്ഞാനംകൊണ്ട് ഭൂമിയെ സൃഷ്ടിച്ചു. യഹോവ അറിവുകൊണ്ട് ആകാശത്തെ സൃഷ്ടിച്ചു.20യഹോവ തന്റെ അറിവുകൊണ്ട് സമുദ്രങ്ങളും നമുക്കു മഴനൽകുന്ന മേഘങ്ങളും സൃഷ്ടിച്ചു.

21എന്റെമകനേ, ജ്ഞാനം നിന്റെ ദൃഷ്ടിയിൽനിന്ന് മാറാതിരിക്കട്ടെ! ചിന്തിക്കാനും വിവേചനത്തോടെ ആലോചിക്കാനുമുള്ള നിന്റെ കഴിവു സംരക്ഷിക്കുക. 22ജ്ഞാനവും ധാരണാശക്തിയും നിനക്കു ജീവിതം തരികയും അതിനെ കൂടുതൽ മനോഹരമാക്കുകയും ചെയ്യും. 23അപ്പോൾ നീ സുരക്ഷിതനായി ജീവിക്കുകയും വീഴ്ചസംഭവിക്കാതിരിക്കുകയും ചെയ്യും. 24കിടക്കുമ്പോൾ നിനക്കു ഭയമുണ്ടാകില്ല. വിശ്രമിക്കുമ്പോൾ, നിന്റെ ഉറക്കം സമാധാനപരമായിരിക്കും. 25-26നിനക്കുസംഭവിക്കുന്ന ആകസ്മിക ദുരന്തങ്ങളിൽ ഭയക്കേണ്ടതില്ല. എന്തുകൊണ്ടെന്നാൽ, യഹോവ നിനക്കുശക്തി തരികയും സുരക്ഷിതനായി കാക്കുകയും ചെയ്യും. ദുഷ്ടന്മാർ നിന്നോടു ചെയ്തേക്കാവുന്ന തിന്മകളിലും ഭയപ്പെടേണ്ട. നിങ്ങൾ കെണിയിലകപ്പെടാതെ യഹോവ കാത്തുകൊള്ളും.

### നേരായി ജീവിക്കുന്നതിനുള്ള ജ്ഞാനം

27സഹായം ആവശ്യമുള്ളവർക്കായി കഴിയുമ്പോഴൊക്കെ നന്മ ചെയ്യുക. 28അയൽക്കാരൻ എന്തെങ്കിലും ആവശ്യപ്പെട്ടാൽ, അതു നിന്റെ കൈവശമുണ്ടെങ്കിൽ ആ നിമിഷം തന്നെ അതയാൾക്കു നൽകുക! “നാളെ വന്നു കൊണ്ടുപൊയ്ക്കൊള്ളൂ” എന്നയാളോടു പറയരുത്!

29അയൽക്കാരനെ മുറിവേൽപ്പിക്കാൻ പദ്ധതി ഇടരുത്. സ്വന്തം സുരക്ഷിതത്വത്തിനായി നിങ്ങൾ അടുത്തു താമസിക്കണം!

30നല്ല കാരണമില്ലാതെ ആരെയും കോടതി കയറ്റരുത്. അയാൾ നിന്നോടു തെറ്റൊന്നും ചെയ്തിട്ടില്ലെങ്കിൽ അങ്ങനെ ചെയ്യരുത്.

31ചിലർപെട്ടെന്നു കോപിക്കുകയുംതിന്മ ചെയ്യുകയും ചെയ്യുന്നു. അതുപോലെയാകരുത്. 32എന്തുകൊണ്ടെന്നാൽ, തിന്മചെയ്യുന്നവരെ യഹോവ വെറുക്കുന്നു. പക്ഷേ നീതിമാന്മാരെയും വിശ്വസ്തരെയും യഹോവ പിന്തുണയ്ക്കുന്നു.

33യഹോവ ദുഷ്ടരുടെ കുടുംബങ്ങൾക്കെതിരാണ്. പക്ഷേ, നേരായി ജീവിക്കുന്നവരുടെ വസതികളെ അവനനുഗ്രഹിക്കുന്നു.

34ഒരുവൻ അഹങ്കാരത്തോടെ അന്യരെ പരിഹസിച്ചാൽ യഹോവ അവനെ ശിക്ഷിക്കുകയും പരിഹസിക്കുകയും ചെയ്യും. എന്നാൽ വിനീതരോടു യഹോവ കാരുണ്യവാനാകുന്നു.

35വിവേകശാലികൾ മഹത്വമാർന്ന ജീവിതം നയിക്കുന്നു. വിഡ്ഢികൾ നാണം കെട്ടും ജീവിക്കുന്നു.

### ജ്ഞാനത്തിന്റെ പ്രാധാന്യം

4 മക്കളേ, നിങ്ങളുടെ പിതാവിന്റെ ഉപദേശങ്ങൾ കേൾക്കുക. അതുഗ്രഹിക്കത്തക്കതരത്തിൽ ശ്രദ്ധിക്കുക! 2എന്തുകൊണ്ടെന്നാൽ, ഞാൻ നിങ്ങളെ പഠിപ്പിക്കുന്ന കാര്യങ്ങൾ പ്രധാനവും നന്മയേറിയതുമാകുന്നു. അതിനാൽ എന്റെ ഉപദേശങ്ങൾ ഒരിക്കലും മറക്കരുത്.

3ഞാനും ഒരിക്കൽ ചെറുപ്പമായിരുന്നു! ഞാനെന്റെ പിതാവിന്റെ കുഞ്ഞുമകനും മാതാവിന്റെ ഏകപുത്രനുമായിരുന്നു. 4എന്റെ പിതാവ് എന്നെ ഇക്കാര്യങ്ങൾ പഠിപ്പിക്കുകയും ചെയ്തു. അദ്ദേഹം എന്നോടു പറഞ്ഞു, “ഞാൻ പറയുന്നകാര്യങ്ങൾ ഓർമ്മിക്കുക. എന്റെ കല്പനകൾഅനുസരിക്കുക. നിനക്കുജീവൻ ലഭിക്കും. 5ജ്ഞാനവും ധാരണാശേഷിയും നേടുക! എന്റെവാക്കുകൾ മറക്കരുത്. എപ്പോഴും എന്റെ ഉപദേശങ്ങൾ അനുസരിക്കുക. 6ജ്ഞാനത്തിൽ നിന്നും അകലരുത്. അപ്പോൾ ജ്ഞാനം നിന്നെ സംരക്ഷിക്കും. ജ്ഞാനത്തെ സ്നേഹിക്കുക, അതു നിന്നെ സംരക്ഷിക്കും.”

7ജ്ഞാനസമ്പാദനത്തിനു നിശ്ചയിക്കുമ്പോൾത്തന്നെ ജ്ഞാനമാരംഭിക്കുന്നു. അതിനാൽ ജ്ഞാനസമ്പാദനത്തിന് നിനക്കു സ്വന്തമായുള്ളതെല്ലാം ഉപയോഗിക്കുക! അപ്പോൾനീ ജ്ഞാനിയായിത്തീരും. 8ജ്ഞാനത്തെ സ്നേഹിക്കുക. ജ്ഞാനം നിന്നെ മഹാനാക്കുകയും ചെയ്യും. ജ്ഞാനത്തെ പരമപ്രധാനമാക്കുക, ജ്ഞാനം നിനക്കു മഹത്വംകൊണ്ടുവരികയും ചെയ്യും. 9നിനക്കുണ്ടാകാവുന്ന ഏറ്റവും വിശിഷ്ടവസ്തുവാണ് ജ്ഞാനം.

10മകനേ, എന്നെ ശ്രദ്ധിക്കുക. ഞാൻ പറയുന്നകാര്യങ്ങൾ പ്രവർത്തിച്ചാൽ നിനക്കു ദീർഘായുസ്സുണ്ടാകും.11ജ്ഞാനത്തെപ്പറ്റിയാണ് നിന്നെഞാൻ ഉപദേശിക്കുന്നത്. നേർമാർഗ്ഗത്തിലൂടെ നിന്നെ ഞാൻ നയിക്കുകയാണ്. 12ഈ മാർഗ്ഗം പിന്തുടരുക. നിന്റെകാലുകൾ ഒരു കെണിയിലും പെടുകയുമില്ല. നിനക്കോടിപ്പോകാം, നീ വീഴുകയില്ല. 13ഈ പാഠങ്ങൾ എല്ലായ്പ്പോഴും ഓർമ്മിക്കുക. ഈ പാഠങ്ങൾ ഒരിക്കലും മറക്കരുത്. അവ നിന്റെ ജീവനാകുന്നു!

14ദുഷ്ടർ നടക്കുന്ന മാർഗ്ഗം പിന്തുടരരുത്. അവരെപ്പോലെയാകാൻ ശ്രമിക്കരുത്. 15തിന്മയിൽ നിന്നകന്നു നിൽക്കുക. അതിന്റെയടുത്തേക്കു പോകരുത്. അതിനെ വിട്ടുമാറി നേരേ പോകുക. 16എന്തെങ്കിലും തിന്മ ചെയ്യുംവരെ ദുഷ്ടന്മാർക്ക് ഉറക്കം വരികയില്ല. അന്യരെ ആരെയെങ്കിലും വേദനിപ്പിക്കും വരെ അവർക്കുറക്കം വരികയില്ല. 17തിന്മ ചെയ്യാതെയും അന്യരെവേദനിപ്പിക്കാതെയും അവർക്കു ജീവിക്കാൻ കഴിയുകയില്ല.

18പുലരിവെട്ടം പോലെയാണു നല്ലവർ. സൂര്യൻ ഉദിക്കുകയും പകൽ പ്രകാശമാനവും ആഹ്ലാദകരവുമാവുകയും ചെയ്യുന്നു. 19പക്ഷേ, ദുഷ്ടന്മാർ ഇരുണ്ട രാത്രി പോലെയാണ്. അവർ ഇരുട്ടിൽ തപ്പിത്തടയുകയും കാണാത്ത വസ്തുക്കളിൽ തട്ടിവീഴുകയും ചെയ്യുന്നു.

20എന്റെ മകനേ, എന്റെ വാക്കുകളെ ശ്രദ്ധയോടെ കേൾക്കുക. എന്റെ വാക്കുകളെ അടുത്തറിയുക. 21എന്റെ വാക്കുകളെ നിന്നിൽനിന്നകറ്റരുത്. ഞാൻ പറയുന്ന കാര്യങ്ങൾ ഓർമ്മിക്കുക. 22എന്റെ ഉപദേശങ്ങൾ ശ്രദ്ധാലുക്കൾക്കു ജീവൻ നൽകും. ശരീരത്തിന് ആരോഗ്യം പോലെയാണ് എന്റെ വാക്കുകൾ.

23നിന്റെ ചിന്തകൾ ശ്രദ്ധാപൂർവ്വമാക്കുകയെന്നതാണ് നിന്നെ സംബന്ധിച്ചിടത്തോളം പരമപ്രധാനം. നിന്റെ ചിന്തകളാണ് നിന്റെ ജീവിതത്തെ നയിക്കുന്നത്.

24സത്യത്തെ വളച്ചൊടിക്കുകയോ ശരിയല്ലാ
ത്തകാര്യങ്ങൾ പറയുകയോ ചെയ്യരുത്. നുണ
പറയരുത്. 25നിനക്കു മുമ്പിലുള്ള നല്ലതും വിവേ
കപൂർണ്ണവുമായ ലക്ഷ്യങ്ങളിൽനിന്നും സ്വയം
അകലരുത്. 26നിന്റെ പ്രവൃത്തികളിൽ വളരെ
ശ്രദ്ധിക്കുക. നല്ല ജീവിതം നയിക്കുക. 27നേരായ
മാർഗ്ഗം-നല്ലതും ശരിയുമായത്-വെടിഞ്ഞു നട
ക്കരുത്. എന്നാൽ തിന്മയിൽ നിന്ന് എപ്പോഴും
അകന്നിരിക്കുക.

### വ്യഭിചരിക്കാതിരിക്കാനുള്ള വിവേകം

5 എന്റെ മകനേ, എന്റെ വിവേകപൂർണ്ണ
മായ ഉപദേശങ്ങളെ ശ്രദ്ധയോടെ കേൾക്കു
ക. ഞാൻ പറയുന്ന ധാരണയുടെ വചനങ്ങൾ
ശ്രദ്ധിക്കുക.2അപ്പോൾ നീ വിവേകപൂർവ്വം ജീ
വിക്കാൻ ഓർമ്മിക്കുകയും നിന്റെ വാക്കുകളെ
സൂക്ഷിക്കുകയും ചെയ്യും. 3മറ്റൊരുവന് സുന്ദരി
യായൊരു ഭാര്യയുണ്ടായേക്കാം, അവളുടെ ചു
ണ്ടിൽനിന്നും മാധുര്യമുള്ളതും ആകർഷകവുമാ
യവാക്കുകൾ വരുന്നു. 4പക്ഷേ ഒടുവിൽ അവൾ
കയ്പും വേദനയുമേ നൽകൂ. കടുത്ത വിഷവും
മൂർച്ചയേറിയ വാളും പോലെയായിരിക്കുമത്!
5അവൾ മരണത്തിലേക്കു നയിക്കുന്ന ഒരു പാത
പോലെയാകുന്നു. അവൾ നിന്നെനേരിട്ടു പാ
താളത്തിലേക്കു നയിക്കും! 6അവളുടെ പിറകേ
പോകരുത്! അവൾക്കുശരിയായ വഴിനഷ്ടപ്പെ
ട്ടിരിക്കുന്നു. അവൾക്കതറിയുകയുമില്ല. സൂക്ഷി
ക്കുക! ജീവനിലേക്കുള്ള വഴിയേ പോവുക!

### വ്യഭിചാരം നാശകരം

7അതിനാൽമക്കളേ, എന്നെശ്രദ്ധിക്കുക. ഞാൻ
പറയുന്ന വാക്കുകൾ മറക്കരുത്. 8വ്യഭിചാരപാ
പം ചെയ്യുന്ന സ്ത്രീയിൽനിന്നും അകന്നുനിൽ
ക്കുക. അവളുടെ വീട്ടുപടിക്കൽപ്പോലും പോക
രുത്. 9നീ അവിടെ പോയാൽ നിനക്കു ലഭിക്കേ
ണ്ടമഹിമ അന്യർക്കു ലഭിക്കും. വർഷങ്ങൾ നീ
കഠിനമായി പ്രവർത്തിച്ചതിന്റെയൊക്കെ ഫല
ങ്ങൾ അപരിചിതൻ കൊണ്ടുപോകും.10നിന്റെ
ധനം മുഴുവൻ നീ അറിയാത്തവർ കൊണ്ടുപോ
കും. നിന്റെ അദ്ധ്വാനഫലം അന്യർക്കു കിട്ടും.
11അവസാനം, നിന്റെ ആരോഗ്യവും നിന്റെ
വസ്തുവകകളും സ്വയം നശിപ്പിച്ചതിൽ നീ
വ്യസനിക്കും.12-13അപ്പോൾ നീപറയും, "ഞാനെ
ന്തുകൊണ്ടെന്റെ മാതാപിതാക്കൾക്കു ചെവി
കൊടുത്തില്ല? എന്തുകൊണ്ട് ഞാനെന്റെ ഗുരു
ക്കന്മാരെ വകവച്ചില്ല? അച്ചടക്കം പാലിക്കാൻ
ഞാൻ ഒരിക്കലും കൂട്ടാക്കിയില്ല. തിരുത്തപ്പെ
ടാൻ ഞാൻ ഒരിക്കലും കൂട്ടാക്കിയില്ല? 14അതിനാ
ൽ ഞാനിപ്പോൾ മനുഷ്യർക്കുണ്ടാകാവുന്ന എ
ല്ലാത്തരം ദുരിതങ്ങളും അനുഭവിച്ചു കഴിഞ്ഞു.
എല്ലാവർക്കും അതെല്ലാമറിയുകയും ചെയ്യാം!"

### സ്വന്തം ഭാര്യയെ അനുഭവിക്കുക

15-16സ്വന്തം കിണറ്റിൽ നിന്നൊഴുകുന്ന വെ
ള്ളമേകുടിയ്ക്കാവൂ. നിന്റെകിണറ്റിലെ വെള്ളം
തെരുവിലേക്കൊഴുകാതെ നോക്കുക. സ്വന്തം
ഭാര്യയുമായി മാത്രമേ ലൈംഗികബന്ധം പാടു
ള്ളൂ. സ്വന്തം വീടിനു വെളിയിലുള്ള കുട്ടികളു
ടെ പിതാവാകരുത്. 17നിന്റെ കുട്ടികൾ നിന്റേ
തുമാത്രമായിരിക്കണം. നിന്റെ വീട്ടിനുപുറത്തു
ള്ളവരുമായി അവരെ പങ്കുവയ്ക്കരുത്. 18അതി
നാൽ സ്വന്തം ഭാര്യയിൽ സന്തോഷിക്കുക. ചെ
റുപ്പമായിരുന്നപ്പോൾ നീ വിവാഹം കഴിച്ചവ
ളെ അനുഭവിക്കുക. 19അവൾ സുന്ദരിയായൊരു
മാൻപേടയെപ്പോലെ, മനോജ്ഞയായ മാൻകു
ട്ടിയെപ്പോലെയാകുന്നു. അവളുടെ സ്നേഹം
നിന്നെപൂർണ്ണമായും സന്തോഷിപ്പിക്കട്ടെ. അവ
ളുടെ സ്നേഹം എപ്പോഴും നിന്നെ മത്തുപിടി
പ്പിക്കട്ടെ. 20അതിനാൽ മറ്റൊരുവളുടെ കൈകളി
ലേക്കു ചാഞ്ചാടിപ്പോകരുത്.
21നിന്റെ പ്രവൃത്തികളെല്ലാം യഹോവ വ്യ
ക്തമായി കാണുന്നു. നീയെവിടെപ്പോകുന്നുവെ
ന്നു യഹോവകാണുന്നു.22ദുഷ്ടന്റെ പാപങ്ങൾ
അവനെ കുടുക്കും. അവന്റെ പാപങ്ങൾ അവ
നെ ബന്ധിക്കുന്ന കയറുകൾ പോലെയാകും.
23അച്ചടക്കം പാലിക്കാത്തതിനാൽ ആ ദുഷ്ടൻ
മരിക്കും. സ്വന്തം ആശകളിൽ അവൻ കുടുങ്ങും.

### കടം വാങ്ങാൻ സഹായിക്കുന്നതിലെ അപകടങ്ങൾ

6 എന്റെ മകനേ, മറ്റൊരുവന്റെ കടത്തിന്
ഉത്തരവാദിയാകാതിരിക്കുക. മടക്കിക്കൊടു
ക്കാൻ കഴിയാത്ത ഒരുവന്റെ കടം വീട്ടാമെന്നു
നീ വാഗ്ദാനം ചെയ്തിട്ടുണ്ടോ? മറ്റൊരാളുടെ
കടത്തിന് നീ ജാമ്യക്കാരനായിട്ടുണ്ടോ? 2എങ്കി
ൽ നീ കുടുങ്ങിയിരിക്കുന്നു! നിന്റെ വാക്കുകൾ
തന്നെ നിന്നെകുടുക്കി! 3നീ അയാളുടെ കരുത്തി
നു കീഴിലാണ്. അതിനാൽ അയാളുടെയടുത്തു
പോയി സ്വയം മോചിപ്പിക്കുക. നിന്നെ കട
ത്തിൽനിന്നും മോചിപ്പിക്കാൻ അയാളോടു യാ
ചിക്കുക. 4വിശ്രമിക്കാനോ ഉറങ്ങാനോ പോലും
കാക്കരുത്.5വേട്ടക്കാരനിൽനിന്നും രക്ഷപ്പെടുന്ന
മാനിനെപ്പോലെ, കെണിയിൽനിന്നും പറന്നു
യരുന്ന പക്ഷിയെപ്പോലെ, ആ കുരുക്കിൽനി
ന്നും നീ നിന്നെത്തന്നെ രക്ഷപ്പെടുത്തുക.

### അലസനാകുന്നതിലെ അപകടം

6മടിയാ, നീ ഉറുമ്പിനെപ്പോലെയാകണം. ഉ
റുമ്പ് എന്തുചെയ്യുന്നുവെന്നു കാണുക. ഉറുമ്പി
ൽനിന്നും പഠിക്കുക. 7ഉറുമ്പിനു ഭരണാധിപനി
ല്ല, യജമാനനില്ല, നേതാവില്ല. 8പക്ഷേ വേനൽ
ക്കാലത്ത് ഉറുമ്പുകൾ അതിന്റെ ഭക്ഷണം ശേഖ
രിക്കുന്നു. ഉറുമ്പ് അതിന്റെ ഭക്ഷണം സമ്പാദി
ക്കുന്നു. മഴക്കാലത്ത് വേണ്ടത്ര ആഹാരം അതിനു
ണ്ടാവുകയും ചെയ്യുന്നു.
9മടിയാ, നീയെത്രനേരം അവിടെ കിടക്കും?
നീയെപ്പോഴാണ് വിശ്രമത്തിൽ നിന്നും ഉണരു
ക? 10മടിയൻ പറയുന്നു, "എനിക്കൊരല്പം കൂടി
മയങ്ങണം. അല്പനേരംകൂടി ഞാൻ കിടന്നു വി
ശ്രമിക്കും." 11പക്ഷേ അവൻ ഉറങ്ങിക്കൊണ്ടേയി
രിക്കും. അയാൾ കൂടുതൽ കൂടുതൽ ദരിദ്രനായി
ത്തീരുന്നു. താമസിയാതെ അയാൾക്കൊന്നുമി
ല്ലാതാകും! എല്ലാം ഒരു കള്ളൻ വന്നു കവർന്നതു
പോലെയാകും.

### ദുഷ്ടൻ

12ദുഷ്ടനും വിലകെട്ടവനുമായഒരുവൻ നുണ
കളും അപവാദങ്ങളും പരത്തുന്നു. 13അയാൾ
കണ്ണുചിമ്മുകയും കൈകളും കാലുകളും
കൊണ്ട് മനുഷ്യരെ വഞ്ചിക്കാൻ അടയാളങ്ങൾ
കാണിക്കുകയും ചെയ്യുന്നു. 14അയാൾ ദുഷ്ടനാ
കുന്നു. എല്ലായ്പ്പോഴും തിന്മ ആസൂത്രണം ചെ
യ്യുകയാണയാൾ. എല്ലായിടവും അയാൾ കുഴ
പ്പങ്ങളുണ്ടാക്കുന്നു.15പക്ഷേ അയാൾ ശിക്ഷിക്ക
പ്പെടും. പെട്ടെന്ന് ദുരന്തം ആഞ്ഞടിക്കും.

അയാൾ പെട്ടെന്ന് നശിപ്പിക്കപ്പെടും! അയാളെ
രക്ഷിക്കാൻ ആരുമുണ്ടാകുകയില്ല!

### യഹോവ വെറുക്കുന്ന ഏഴു കാര്യങ്ങൾ

**16**യഹോവ ഈ ആറു കാര്യങ്ങൾ, അല്ല ഏഴ്,
വെറുക്കുന്നു:
**17**അഹങ്കാരം സ്ഫുരിക്കുന്ന കണ്ണുകൾ, നുണ
പറയുന്ന നാവുകൾ, നിഷ്കളങ്കരെ വധിക്കുന്ന
കൈകൾ,
**18**തിന്മകളാസൂത്രണം ചെയ്യുന്ന ഹൃദയങ്ങൾ,
ദുഷ്ടതയിലേക്കോടുന്ന പാദങ്ങൾ,
**19**നുണ പറയുകയും കോടതിയിൽ കള്ളസ്സാ
ക്ഷി പറയുകയും ചെയ്യുന്ന മനുഷ്യർ, തർക്കങ്ങ
ളുണ്ടാക്കി മറ്റുള്ളവരെ തമ്മിലടിപ്പിക്കുന്നവൻ.
**20**എന്റെമകനേ, നിന്റെ പിതാവിന്റെ കല്പ
നകൾ ഓർമ്മിക്കുക. അമ്മയുടെ ഉപദേശങ്ങൾ
മറക്കുകയുമരുത്. **21**അവരുടെ വാക്കുകൾ
എപ്പോഴും ഓർമ്മിക്കുക- അതു കഴുത്തിൽ കെട്ടി
ത്തൂക്കുകയും ഹൃദയത്തിൽ സൂക്ഷിക്കുകയും
ചെയ്യുക. **22**നീ പോകുന്നിടത്തൊക്കെ അവരു
ടെ ഉപദേശങ്ങൾ നിന്നെ നയിക്കും. നീ ഉറങ്ങു
മ്പോൾ അവർ നിന്നെ കാത്തുകൊള്ളും. നീ
ഉണരുമ്പോൾ അവർ നിന്നോടു സംസാരിക്കുക
യും മാർഗ്ഗനിർദ്ദേശം തരികയും ചെയ്യും.
**23**നിന്റെ മാതാപിതാക്കളുടെ കല്പനകളും ഉ
പദേശങ്ങളും നിനക്കു ശരിയായ പാത കാട്ടിത്ത
രുന്ന പ്രകാശം പോലെയാണ്. ജീവിതത്തിലേ
ക്കുള്ള പാതയിൽ അവ നിന്നെ തിരുത്തുകയും
പരിശീലിപ്പിക്കുകയും ചെയ്യും. **24**ദുഷ്ടസ്ത്രീ
യുടെ അടുത്തേക്കു പോകുന്നതിൽനിന്നും അവ
രുടെ പ്രബോധനങ്ങൾ നിന്നെ തടയുന്നു. ഭർ
ത്താവിനെ ഉപേക്ഷിച്ചവളുടെ മധുരവാക്കുക
ളിൽ നിന്നും അവരുടെവാക്കുകൾ നിന്നെ സംര
ക്ഷിക്കും.**25**അവൾ സുന്ദരിയായിരിക്കാം. പക്ഷേ
ആസൗന്ദര്യം നിന്റെ ഉള്ളിലെരിയാനും പ്രലോ
ഭിപ്പിക്കാനുമിടയാകാതിരിക്കട്ടെ. അവളുടെ ക
ണ്ണുകൾ നിന്നെ പിടികൂടാതിരിക്കട്ടെ.**26**ഒരു വേ
ശ്യയുടെ വില ഒരു അപ്പക്കഷണത്തോളം ആ
കാം. എന്നാൽ അന്യന്റെ ഭാര്യ നിന്റെ ജീവി
തം തന്നെ വിലയായി എടുത്തേക്കാം!
**27**സ്വന്തം ശരീരത്തിലേക്കു തീയെറിയുന്നവ
ന്റെ വസ്ത്രങ്ങൾ കരിയും. **28**എരിയുന്ന കൽക്ക
രിയിലൂടെ നടക്കുന്നവന്റെ പാദങ്ങൾ പൊ
ള്ളും! **29**അന്യന്റെ ഭാര്യയോടൊത്തുറങ്ങുന്ന ഏ
തൊരുവന്റെ കാര്യവും അങ്ങനെതന്നെ.
അയാൾ അനുഭവിക്കേണ്ടിവരും.
**30-31**വിശപ്പു കൊണ്ട് ഒരുവൻ ഭക്ഷണം മോ
ഷ്ടിച്ചേക്കാം. അയാൾപിടിക്കപ്പെട്ടാൽ മോഷ്ടി
ച്ചതിന്റെ ഏഴിരട്ടി അയാൾ നൽകേണ്ടിവരും.
അയാൾക്കുള്ള സർവ്വത്തിന്റെയും വിലവരും
അത്! എന്നാൽ അതറിയാവുന്ന മറ്റുള്ളവർക്ക്
അയാളോടുള്ള ആദരവു പൂർണ്ണമായും നഷ്ട
പ്പെടുന്നില്ല.
**32**എന്നാൽ വ്യഭിചാരപാപം ചെയ്യുന്നവൻ
ബോധശൂന്യൻ. അവൻ സ്വയം നശിപ്പിക്കുക
യാണ്. അവൻ സ്വന്തം നാശത്തിനു കാരണ
മാകുന്നു! **33**മനുഷ്യർക്ക് അയാളോടുള്ള ആദരവു
പൂർണ്ണമായും നശിക്കുന്നു. ആ നാണക്കേട് ഒരി
ക്കലും മായുകയുമില്ല. **34**സ്ത്രീയുടെ ഭർത്താവ്
അസൂയാലുവാകും. ആ ഭർത്താവ് വളരെ കോ
പിക്കും. അയാളെ ശിക്ഷിക്കാൻ ആ ഭർത്താവ്
ആകുന്നതെന്തും ചെയ്യും.**35**അയാളുടെ കോപം
തണുപ്പിക്കാൻ എത്ര പണം കൊടുത്താലും സാ
ധ്യമല്ല.

### ജ്ഞാനം നിന്നെ വ്യഭിചാരത്തിൽ നിന്നും രക്ഷിക്കും

**7** എന്റെ മകനേ, എന്റെ വാക്കുകളോർമ്മി
ക്കുക. ഞാൻ നിനക്കുതരുന്നകല്പനകൾ മറ
ക്കാതിരിക്കുക. **2**എന്റെ കല്പനകളനുസരിക്കുക.
നിനക്കു ജീവൻ ലഭിക്കുകയും ചെയ്യും. എന്റെ
ബോധനത്തെ നിന്റെ ജീവിതത്തിലെ പരമപ്ര
ധാന കാര്യമാക്കുക. **3**എന്റെ കല്പനകളെയും
ഉപദേശങ്ങളെയും എപ്പോഴും നിന്നോടൊപ്പമാ
ക്കുക. നിന്റെ വിരലുകളിൽ അവ ചുറ്റിയിടുക.
നിന്റെ ഹൃദയത്തിൽ അവ എഴുതിവയ്ക്കുക.
**4**ജ്ഞാനത്തെ ഒരു സഹോദരിയെപ്പോലെ കരു
തുക. ധാരണാശക്തിയെ നിന്റെ കുടുംബത്തി
ന്റെ ഭാഗമാക്കുക. **5**അപ്പോഴത് നിന്നെ അന്യ
സ്ത്രീകളിൽനിന്നും സംരക്ഷിക്കും. അവ നിന്നെ
പാപത്തിലേക്കു നയിച്ചേക്കാവുന്ന അവരുടെ
മൃദുവാക്കുകളിൽനിന്നും സംരക്ഷിക്കും.
**6**ഒരുദിവസം ഞാൻ ജനാലയിലൂടെ പുറത്തേ
ക്കുനോക്കിയപ്പോൾ **7**ചെറുപ്പക്കാരായ ധാരാളം
വിഡ്ഢികളെ കണ്ടു. വളരെബോധശൂന്യനായ
ഒരു ചെറുപ്പക്കാരനെയും ഞാൻകണ്ടു. **8**അയാൾ
ചന്തസ്ഥലത്തുകൂടി ഒരു ചീത്തസ്ത്രീയുടെ വീ
ടിനെ ലക്ഷ്യമാക്കി നടന്നു. **9**അപ്പോൾ ഏതാണ്ട്
ഇരുണ്ടിരുന്നു-സൂര്യൻ അസ്തമിക്കാറായിരുന്നു.
രാത്രി തുടങ്ങുകയായിരുന്നു. **10**സ്ത്രീ അയാളെ
കാണാൻ വീടിനു പുറത്തേക്കുവന്നു. അവൾ
ഒരു വേശ്യയെപ്പോലെ വസ്ത്രം ധരിച്ചിരുന്നു.
ചെറുപ്പക്കാരനു വേണ്ടി അവൾക്ക് ചിലപദ്ധതി
കൾ ഉണ്ടായിരുന്നു. **11**അവൾ മദാലസയും തോ
ന്ന്യാസക്കാരിയുമായിരുന്നു. അവൾ വീട്ടിൽ
നിൽക്കാൻ പോവുകയായിരുന്നില്ല! **12**അവൾ
തെരുവിലൂടെ നടന്നു. അവൾ എല്ലായിടവും
കുഴപ്പം തേടിനടന്നു. **13**അവൾ യുവാവിനെ
പിടികൂടുകയും ചുംബിക്കുകയും ചെയ്തു.ഒരു
നാണവും കൂടാതെ അവൾ അവന്റെ കണ്ണിലേ
ക്കു നോക്കി പറഞ്ഞു, **14**“ഞാൻ ഇന്നൊരു സമാ
ധാനബലിയർപ്പിച്ചു. വാഗ്ദാനം ചെയ്തതു
ഞാൻ സമർപ്പിക്കുകയും ചെയ്തു. **15**ഇപ്പോഴെ
നിക്ക് ധാരാളം ഭക്ഷണമുണ്ട്. അതിനാലാണു
ഞാൻ നിന്നെ എന്നോടൊപ്പം ക്ഷണിക്കാൻ
വന്നത്. ഞാൻ നിന്നെ വളരെ പരതി. ഇപ്പോൾ
നിന്നെ ഞാൻ കണ്ടുപിടിച്ചു. **16**ഞാനെന്റെ
കിടക്കയിൽ നല്ല വിരിപ്പുകൾ വിരിച്ചു. ഈജി
പ്തിൽ നിന്നുള്ള മനോഹരമായ വിരിപ്പുകളാ
ണവ. **17**എന്റെ കിടക്കയിൽ ഞാൻ സുഗന്ധദ്ര
വ്യവും പൂശി. മൂരും അകിലും ലവംഗവുമൊ
ക്കെ അത്ഭുതകരമായ ഗന്ധം പരത്തുന്നു! **18**വരൂ,
നമുക്കു രാത്രി മുഴുവനും ആഹ്ലാദത്തോടെ ചെ
ലവഴിക്കാം. ഉദയംവരെ നമുക്കു സ്നേഹത്തിൽ
മുഴുകാം. **19**എന്റെ ഭർത്താവു വ്യാപാരസംബ
ന്ധമായി ദൂരെ പോയിരിക്കുകയാണ്. **20**ദീർഘ
യാത്രയ്ക്കാവശ്യമായത്ര പണവും കൊണ്ടാണ
യാൾ പോയിരിക്കുന്നത്. രണ്ടാഴ്ചയ്ക്കകം
അയാൾ മടങ്ങിവരില്ല.”
**21**യുവാവിനെ പ്രലോഭിപ്പിക്കാൻ സ്ത്രീ ആ
വാക്കുകളുപയോഗിച്ചു. അവളുടെ മൃദുലവാക്കു
കൾ അയാളെ കെണിയിൽ വീഴ്ത്തി. **22**യുവാവ്
അവളെ പിന്തുടർന്ന് കെണിയിലേക്കുപോയി.
അയാൾഅറവുശാലയിലേക്കു നയിക്കപ്പെടുന്ന
കാളയെപ്പോലെയും കെണിയിലേക്കു നടക്കു
ന്ന മാനിനെപ്പോലെയും ആയിരുന്നു. **23**വേടൻ
അതിന്റെ ഹൃദയത്തിലൂടെ തുളച്ചുകടത്താൻ
അമ്പുമായി ഇരിക്കുകയാണ്. വലയിലേക്കു പറ
ന്നുകയറുന്ന പക്ഷിയെപ്പോലെയായിരുന്നു ആ

യുവാവ്. താനകപ്പെട്ട അപകടത്തെപ്പറ്റി അവ
നറിയുന്നില്ല."
24ഇനി, മക്കളേ, എന്നെശ്രദ്ധിക്കുക.ഞാൻ പറ
യുന്നവാക്കുകൾ ശ്രദ്ധിച്ചു കേൾക്കുക. 25ഒരു
ദുഷ്ടസ്ത്രീയാൽ വശീകരിക്കപ്പെട്ട് അവളുടെ
പാതയെ പിൻപറ്റരുത്. 26അവൾ ധാരാളം പുരു
ഷന്മാരെ വീഴ്ത്തിയിരിക്കുന്നു. നിരവധി പുരു
ഷന്മാരെ അവൾ നശിപ്പിച്ചിരിക്കുന്നു. 27അവളു
ടെ വീട് നരകമാണ്. അവളുടെ മാർഗ്ഗം നേരേ
മരണത്തിലേക്കാണു നയിക്കുന്നത്.

### ജ്ഞാനം, നല്ല സ്ത്രീ

8 ശ്രദ്ധിക്കൂ! ജ്ഞാനവും ധാരണാശക്തിയും
നിങ്ങളുടെ ശ്രദ്ധക്ഷണിക്കുന്നു.
2കുന്നിൻമുകളിലെ നാൽക്കവലകളിൽ പാത
യോരത്തവർ നിൽക്കുന്നു.
3നഗരകവാടത്തിനരികിൽ അവർ നിൽക്കു
ന്നു. തുറന്ന വാതിലുകളിൽ നിന്ന് അവർ വിളി
ക്കുന്നു.
4ജ്ഞാനം പറയുന്നു, "മനുഷ്യരേ, ഞാൻ നി
ങ്ങളോടാഹ്വാനം ചെയ്യുന്നു.
5നിങ്ങൾഭോഷന്മാരെങ്കിൽ,വിവേകിയാകാൻ
പഠിക്കുക. അവിവേകികളേ! മനസ്സിലാക്കാൻ
പഠിക്കൂ.
6ശ്രദ്ധിക്കുക! ഞാൻ പഠിപ്പിക്കുന്ന കാര്യങ്ങൾ
പരമ പ്രധാനം. ശരിയായ കാര്യങ്ങൾ ഞാൻ
നിങ്ങളോടു പറയുന്നു.
7എന്റെവാക്കുകൾ സത്യമാകുന്നു. ദുഷ്ടനു
ണകളെ ഞാൻ വെറുക്കുന്നു.
8ഞാൻ പറയുന്ന കാര്യങ്ങൾ നേരാകുന്നു.
എന്റെ വാക്കുകളിൽ ഒന്നും വ്യാജമോ തെറ്റോ
അല്ല.
9മനസ്സിലാക്കുന്നവന് ഇവയെല്ലാം സുവ്യക്ത
മാണ്. അറിവുള്ളവൻ ഇതൊക്കെ മനസ്സിലാ
ക്കുന്നു.
10എന്റെ ശിക്ഷണം സ്വീകരിക്കുക. അത്
വെള്ളിയെക്കാളും തങ്കത്തെക്കാളും വിലയേറി
യതാണ്.
11മുത്തുകളെക്കാൾ വിലയേറിയതാണു ജ്ഞാ
നം. ഒരു വ്യക്തിക്കാഗ്രഹിക്കാവുന്ന എന്തിനെ
ക്കാളും വിലയേറിയതാണത്."

### ജ്ഞാനം എന്തു ചെയ്യുന്നു

12"ഞാൻ ജ്ഞാനമാകുന്നു. നല്ല ന്യായത്തിൽ
ഞാൻ വസിക്കുന്നു. അറിവിലും നല്ല പദ്ധതിക
ളിലും നിനക്കെന്നെ കണ്ടെത്താം.
13യഹോവയെ ആദരിക്കുന്നവൻ തിന്മയെ
വെറുക്കുന്നു. ഞാൻ (ജ്ഞാനം) അഹങ്കാരത്തെ
യും അന്യരെക്കാൾ ശ്രേഷ്ഠൻ ചമയുന്നവരെ
യും വെറുക്കുന്നു. ദുഷ്ടമാർഗ്ഗങ്ങളെയും നുണ
പറയുന്ന വായകളെയും ഞാൻ വെറുക്കുന്നു.
14എന്നാൽ നല്ല തീരുമാനങ്ങളെടുക്കാനും നീ
തിന്യായവിധിക്കുമുള്ള കഴിവ് ഞാൻ ജനത്തി
നുനൽകുന്നു. ധാരണാശക്തിയും കരുത്തും
ഞാൻ നൽകുന്നു.
15രാജാക്കന്മാർ ഭരണത്തിന് എന്നെ ഉപയോ
ഗിക്കുന്നു. ഭരണാധികാരികൾ നിയമങ്ങൾ നട
ത്താനും എന്നെ ഉപയോഗിക്കുന്നു.
16ഭൂമിയിലെ എല്ലാ ഭരണാധിപന്മാരും തന്റെ
ജനത്തെ ഭരിക്കാൻ എന്നെ ഉപയോഗിക്കുന്നു.
17എന്നെ സ്നേഹിക്കുന്നവരെ ഞാൻ സ്നേ
ഹിക്കുന്നു. കഷ്ടപ്പെട്ടു തേടുന്നവർക്ക് എന്നെ
കണ്ടെത്താനാവും.
18ധനവും മഹിമയും നൽകാൻ എനിക്കു ക
ഴിയും. യഥാർത്ഥ ധനവും വിജയവും ഞാൻ
നൽകുന്നു.
19ഞാൻ തരുന്നവ തങ്കത്തെക്കാൾ ശ്രേഷ്ഠം.
എന്റെ സമ്മാനങ്ങൾ ശുദ്ധമായ വെള്ളിയെ
ക്കാൾ ശ്രേഷ്ഠം.
20മനുഷ്യരെ ഞാൻ നേരായ മാർഗ്ഗത്തിലൂടെ
നയിക്കുന്നു. ശരിയായ ന്യായവിധിയുടെ മാർ
ഗ്ഗത്തിലൂടെ ഞാനവരെ നയിക്കുന്നു.
21എന്നെ സ്നേഹിക്കുന്നവർക്ക് ഞാൻ സമ്പ
ത്തുനൽകുന്നു. അതെ, അവരുടെ വസതികളിൽ
ഞാൻ നിധികൾ നിറയ്ക്കും.
22വളരെ പണ്ട് ആദിയിൽ ഒന്നാമതായി
സൃഷ്ടിക്കപ്പെട്ടതു ഞാനാകുന്നു.
23ആരംഭത്തിൽത്തന്നെ ഞാൻ സൃഷ്ടിക്കപ്പെ
ട്ടിരുന്നു. ലോകാരംഭത്തിനു മുമ്പു തന്നെ ഞാൻ
സൃഷ്ടിക്കപ്പെട്ടിരുന്നു.
24സമുദ്രങ്ങൾക്കു മുമ്പേ ഞാൻ ഉണ്ടാക്കപ്പെ
ട്ടിരുന്നു. ജലത്തിനു മുമ്പേ ഞാനുണ്ടാക്കപ്പെ
ട്ടിരുന്നു.
25പർവ്വതങ്ങൾക്കു മുമ്പേ ഞാൻ പിറന്നിരു
ന്നു. കുന്നുകൾക്കു മുമ്പേ ഞാൻ ജനിച്ചിരുന്നു.
26യഹോവ ഭൂമി സൃഷ്ടിക്കുമ്മുമ്പ് ഞാനുണ്ടാ
യിരുന്നു. വയലുകൾക്കു മുമ്പേ ഞാൻ പിറ
ന്നിരുന്നു. ലോകത്തിലെ ആദ്യധൂളിയെ ദൈവ
മുണ്ടാക്കുന്നതിനുമുമ്പേ ഞാൻ പിറന്നിരുന്നു.
27യഹോവ ആകാശത്തെ സൃഷ്ടിക്കുമ്പോൾ
ഞാനുണ്ടായിരുന്നു. യഹോവ കരയ്ക്കു ചുറ്റി
ലും വൃത്തം വരയ്ക്കുകയും സമുദ്രത്തിനുപ
രിധി കല്പിക്കുകയും ചെയ്തപ്പോൾ ഞാനുണ്ടാ
യിരുന്നു.
28യഹോവ ആകാശത്തിൽ മേഘങ്ങൾ വിന്യ
സിക്കുമ്മുമ്പേ ഞാനുണ്ടായിരുന്നു. യഹോവ
സമുദ്രത്തിൽ വെള്ളം നിറയ്ക്കുമ്പോൾ ഞാന
വിടെ ഉണ്ടായിരുന്നു.
29കടൽവെള്ളത്തിന് യഹോവ പരിധിയിട്ട
പ്പോൾ ഞാനവിടെയുണ്ടായിരുന്നു. യഹോവയ
നുവദിക്കുന്നതിലും ഉയരാൻ ജലനിരപ്പിനാകി
ല്ല. യഹോവ ഭൂമിയുടെ അടിത്തറയിട്ടപ്പോൾ
ഞാനവിടെയുണ്ടായിരുന്നു.
30സമർത്ഥനായ പണിക്കാരനെപ്പോലെ ഞാ
നവന്റെയടുത്തുണ്ടായിരുന്നു. ഞാനുള്ളതു
കൊണ്ട് യഹോവ എന്നും ആനന്ദിച്ചു. അവനെ
ഞാൻ എപ്പോഴും ചിരിപ്പിക്കുകയും ആഹ്ലാദി
പ്പിക്കുകയും ചെയ്തു.
31താൻസൃഷ്ടിച്ച ലോകത്തെച്ചൊല്ലി യഹോ
വ ആകാംക്ഷാഭരിതനായി. താൻ അവിടെ ആ
ക്കിയ മനുഷ്യരെച്ചൊല്ലി അവൻ സന്തോഷി
ച്ചിരുന്നു.
32കുട്ടികളേ, ഇനി എന്നെ ശ്രദ്ധിക്കുക! എന്റെ
മാർഗ്ഗങ്ങൾ പിന്തുടർന്നാൽ നിങ്ങൾക്ക് ആഹ്ലാ
ദിക്കുകയും ചെയ്യാം!
33എന്റെ വചനങ്ങൾ കേട്ട് വിവേകശാലിക
ളാവുക. ശ്രദ്ധിക്കാതിരിക്കരുത്.
34എന്നെ ശ്രവിക്കുന്നവർ സന്തോഷിക്കും. അ
വനെന്നും എന്റെ വാതിൽക്കലേക്കു നോക്കു
ന്നു. എന്റെ പടിക്കൽ അവൻ കാത്തു നിൽക്കു
ന്നു. 35എന്നെ കണ്ടെത്തുന്നവൻ ജീവൻ കണ്ടെ
ത്തുന്നു. അവനു യഹോവയിൽനിന്നു നന്മകൾ
ലഭിക്കും.
36എന്നാൽ എനിക്കെതിരെ പാപം ചെയ്യുന്ന
വൻ സ്വയം മുറിവേല്പിക്കയാണ്. എന്നെ വെറു
ക്കുന്നവരെല്ലാവരും മരണത്തെ സ്നേഹി
ക്കുന്നു!"

### ജ്ഞാനവും ഭോഷത്തവും

9 ജ്ഞാനം അവളുടെ വീടുപണിതു. അവള
തിൽ ഏഴുസ്തംഭങ്ങൾ സ്ഥാപിച്ചു. 2അ
വൾ (ജ്ഞാനം) മാംസം പാകം ചെയ്യുകയും
വീഞ്ഞുണ്ടാക്കുകയും ചെയ്തു. അവൾ തന്റെ
മേശമേൽ ആഹാരം വച്ചു. 3അനന്തരം അവൾ
തന്നോടൊപ്പം ഭക്ഷണം കഴിക്കുന്നതിന് നഗര
ത്തിലെ കുന്നിൻമുകളിലേക്ക് ജനത്തെ ക്ഷണി
ക്കാൻ തന്റെദാസന്മാരെ അയച്ചു. അവൾപറ
ഞ്ഞു,4"പഠിക്കണമെന്നുള്ളവരേ, വരിക." ഭോഷ
ന്മാരെയും അവൾ ക്ഷണിച്ചു. അവൾ പറഞ്ഞു,
5"വരൂ, എന്റെ ജ്ഞാനത്തിന്റെ ആഹാരം കഴി
ക്കൂ. ഞാനുണ്ടാക്കിയിരിക്കുന്ന വീഞ്ഞു കുടിക്കു
കയും ചെയ്യൂ. 6നിങ്ങളുടെ ഭോഷത്തങ്ങൾവെ
ടിയൂ, നിങ്ങൾക്കു ജീവൻ ലഭിക്കും. ധാരണയു
ടെ മാർഗ്ഗത്തിൽ ചരിക്കുക."

7അഹങ്കാരിയോട് അയാൾ തെറ്റാണു ചെയ്യു
ന്നതെന്നു ചൂണ്ടിക്കാണിച്ചാൽ അയാൾ നിങ്ങ
ളെ വിമർശിക്കുകയേ ഉള്ളൂ. ദൈവത്തിന്റെ
ജ്ഞാനത്തെ പരിഹസിക്കുക മാത്രമാണയാൾ.
ദുഷ്ടന്റെ തെറ്റു ചൂണ്ടിക്കാണിച്ചാൽ അയാൾ
നിങ്ങളെ പരിഹസിക്കും. 8അതിനാൽ, ഒരുവൻ
താൻ അന്യരെക്കാൾ ശ്രേഷ്ഠനെന്നു ചമയുന്ന
വരെ തിരുത്താൻ ചെല്ലരുത്. അയാളതിനു
നിങ്ങളെ വെറുക്കും. എന്നാൽ ഒരു ജ്ഞാനിയെ
സഹായിച്ചാൽ അയാൾ നിങ്ങളെ ആദരിക്കും.
9ജ്ഞാനിയെ നിങ്ങൾ പഠിപ്പിച്ചാൽ അയാൾ
കൂടുതൽ ജ്ഞാനിയാകും. നീതിമാനെ പഠിപ്പി
ച്ചാൽ അയാൾ കൂടുതൽ പഠിക്കും.

10യഹോവയോടുള്ള ആദരവാണ് ജ്ഞാനസ
മ്പാദനത്തിലേക്കുള്ള ആദ്യപടി. യഹോവയെ
ക്കുറിച്ചുള്ള അറിവാണ് ഉൾക്കാഴ്ചയിലേക്കുള്ള
ആദ്യപടി. 11നിങ്ങൾ വിവേകിയെങ്കിൽ നിങ്ങ
ളുടേത്ദീർഘായുസ്സായിരിക്കും.12നിങ്ങൾ ജ്ഞാ
നികളെങ്കിൽ അതു നിങ്ങളുടെതന്നെ നന്മയ്ക്കാ
ണ്. പക്ഷേ നിങ്ങൾ അഹങ്കാരിയാവുകയും
അന്യരെ പരിഹസിക്കുകയും ചെയ്താൽ
നിങ്ങൾക്കുണ്ടാവുന്ന ദുരിതങ്ങൾക്ക് നിങ്ങൾ
തന്നെയായിരിക്കും ഉത്തരവാദി.

13ഭോഷൻ ബഹളം കൂട്ടുന്ന ദുഷ്ടസ്ത്രീയെ
പ്പോലെയാകുന്നു. അവൾക്ക് അറിവില്ല. 14അ
വൾ തന്റെ വീട്ടുവാതിൽക്കലിരിക്കുന്നു. നഗര
ത്തിലെ കുന്നിലുള്ള തന്റെ കസേരയിൽ അവ
ളിരിക്കുന്നു.15ആളുകൾ കടന്നുപോകുമ്പോൾ അ
വളവരെ വിളിക്കുന്നു. അവർക്കവളിൽ താല്പര്യ
മില്ല. എങ്കിലും അവൾ പറയുന്നു. 16"പഠിക്കണ
മെന്നുള്ളവരേ, വരിക." ഭോഷന്മാരെയും അവൾ
ക്ഷണിച്ചു.17പക്ഷേ അവൾ (ബുദ്ധിഹീനത)
പറയുന്നു,"നീ മോഷ്ടിച്ചെടുക്കുന്ന വെള്ളം
സ്വന്തം വെള്ളത്തെക്കാൾ സ്വാദുറ്റതാണ്. മോ
ഷ്ടിച്ചെടുക്കുന്ന അപ്പം നീ സ്വയം ഉണ്ടാക്കുന്ന
അപ്പത്തെക്കാൾ മികച്ചതാണ്."

18അവളുടെവീട് ഭൂതങ്ങളാൽ മാത്രം നിറയ്ക്ക
പ്പെട്ടതാണെന്ന് ആ ഭോഷന്മാർ അറിയുന്നുമില്ല.
അവൾ (ഭോഷത്തം) നരകത്തിന്റെ അത്യഗാധ
തയിലേക്ക് അവരെ ക്ഷണിച്ചിരിക്കുന്നു!

### ശലോമോന്റെ സുഭാഷിതങ്ങൾ

10 ശലോമോന്റെ സുഭാഷിതങ്ങൾ
(ജ്ഞാനഭാഷണങ്ങൾ) ആണിവ:
ജ്ഞാനിയായ പുത്രൻ തന്റെ പിതാവിനെ
സന്തോഷിപ്പിക്കുന്നു. എന്നാൽ ഭോഷനായ പു
ത്രൻ അമ്മയെ ഏറ്റവും ദു:ഖിപ്പിക്കുന്നു.

2തിന്മ ചെയ്തു കിട്ടുന്നപണം ഉപയോഗശൂ
ന്യമാകും. എന്നാൽ നന്മചെയ്താൽ അതു മരണ
ത്തിൽ നിന്നു നിന്നെ രക്ഷിക്കും.

3നീതിമാന്മാരെ യഹോവ കാക്കുന്നു. അവർ
ക്കാവശ്യമായ ഭക്ഷണം അവൻ നൽകുന്നു. എ
ന്നാൽ ദുഷ്ട ജനങ്ങളുടെ ആഗ്രഹങ്ങൾ യഹോ
വ സാധിച്ചുകൊടുക്കുകയില്ല.

4മടിയൻ ദരിദ്രനായിത്തീരും. അധ്വാനിക്കു
ന്നവൻ ധനികനുമാകും.

5മിടുക്കൻ യഥാസമയം വിളവെടുക്കും. വിള
വെടുപ്പുകാലത്ത് കിടന്നുറങ്ങുകയും വിളവെ
ടുക്കാതിരിക്കുകയും ചെയ്യുന്നവൻ നാണം കെ
ടും.

6നീതിമാനെ അനുഗ്രഹിക്കാൻ ജനം ദൈവ
ത്തോടു പ്രാർത്ഥിക്കുന്നു. ദുഷ്ടന്മാരും അങ്ങനെ
പറഞ്ഞേക്കാം, പക്ഷേ അത് അവരുടെ ദുഷ്ടപ
ദ്ധതികളുടെ മറമാത്രമായിരിക്കും.

7നീതിമാന്മാർ നല്ല ഓർമ്മകൾ അവശേഷിപ്പി
ക്കും. ദുഷ്ടന്മാരാകട്ടെ ഉടൻ തന്നെ മറക്കപ്പെടും.

8ആരെങ്കിലും എന്തെങ്കിലും ചെയ്യാനാവശ്യ
പ്പെട്ടാൽ ജ്ഞാനികൾ അനുസരിക്കുന്നു. പക്ഷേ
ഭോഷൻ തർക്കിച്ച് സ്വയം കുഴപ്പങ്ങൾ വരുത്തി
വയ്ക്കുന്നു.

9നല്ലവനും വിശ്വസ്തനുമായവൻ സുരക്ഷി
തൻ. എന്നാൽ ചതിയനായ വക്രബുദ്ധിക്കാരൻ
പിടിക്കപ്പെടും.

10സത്യം മറച്ചുവയ്ക്കുന്നവൻ കുഴപ്പങ്ങളുണ്ടാ
ക്കുന്നു. തുറന്നു പറയുന്നവൻ സമാധാനം ഉണ്ടാ
കുന്നു.

11നീതിമാന്റെ വാക്കുകൾ ജീവിതം മെച്ചമാ
ക്കുന്നു. എന്നാൽ ദുഷ്ടന്റെ വാക്കുകൾ അവ
ന്റെ ഉള്ളിലെ തിന്മയെ വെളിവാക്കുന്നതേയു
ള്ളൂ.

12വെറുപ്പ് തർക്കമുണ്ടാക്കുന്നു. എന്നാൽ മനു
ഷ്യർ ചെയ്യുന്ന തെറ്റായ എല്ലാ കാര്യങ്ങളും
സ്നേഹം പൊറുക്കുന്നു.

13ജ്ഞാനികൾ കേൾക്കാൻ കൊള്ളുന്ന കാര്യ
ങ്ങൾപറയുന്നു. എന്നാൽ ഭോഷന്മാർ ഒരു പാഠം
പഠിക്കുമ്മുമ്പേ ശിക്ഷിക്കപ്പെടുന്നു.

14ജ്ഞാനികൾ ശാന്തരാണ്. അവർ പുതിയ
കാര്യങ്ങൾ പഠിക്കുകയും ചെയ്യുന്നു. എന്നാൽ
ഭോഷന്മാർ സംസാരിക്കുകയും സ്വയം കുഴപ്പ
ങ്ങൾ വരുത്തിവയ്ക്കുകയും ചെയ്യുന്നു.

15ധനികരെ സമ്പത്തു സംരക്ഷിക്കുന്നു. ദാരി
ദ്ര്യം ദരിദ്രനെ നശിപ്പിക്കുന്നു.

16ഒരുവൻ നന്മ ചെയ്താൽ അയാൾക്കതിന്റെ
പ്രതിഫലം കിട്ടും. അവന് ജീവൻ ലഭിക്കുന്നു.
തിന്മ ശിക്ഷയെ വരുത്തിവയ്ക്കുന്നു.

17സ്വന്തം ശിക്ഷകളിൽനിന്നും പഠിക്കുന്നവ
ന് മറ്റുള്ളവർക്കും ജീവനേകാൻ കഴിയും. എന്നാ
ൽ പഠിക്കാൻ കൂട്ടാക്കാത്തവൻ മനുഷ്യരെ തെറ്റാ
യമാർഗ്ഗത്തിലേ നയിക്കൂ.

18തന്റെ വെറുപ്പു മറച്ചുവയ്ക്കുന്നവൻ നുണ
പറയുകയാവും. എന്നാൽ പരദൂഷണം പ്രചരി
പ്പിക്കാനേ ഒരു ഭോഷൻ ശ്രമിക്കൂ.

19വായാടി സ്വ യം കുഴപ്പങ്ങളിൽ ചാടുന്നു.
ജ്ഞാനി ശാന്തനായിരിക്കാൻ പഠിക്കുന്നു.

20നീതിമാന്റെ വാക്കുകൾ ശുദ്ധവെള്ളി പോ
ലെയാകുന്നു. എന്നാൽ ദുഷ്ടന്റെ ചിന്തകൾ
വിലകെട്ടതാകുന്നു.

21നീതിമാന്റെ വാക്കുകൾ അനവധി പേരെ
സഹായിക്കും. എന്നാൽ ഭോഷന്റെ ഭോഷത്തം
അവനെ കൊല്ലും.

22യഹോവയിൽ നിന്നുള്ള ഒരനുഗ്രഹം നിങ്ങ
ൾക്ക് യഥാർത്ഥ സമ്പത്തു നൽകും. അതോടൊ
പ്പം ദുരിതങ്ങളൊന്നുമുണ്ടായിരിക്കുകയുമില്ല.
23ഭോഷന്മാർ തെറ്റു ചെയ്യുന്നതിലാഹ്ലാദിക്കു
ന്നു. എന്നാൽ വിവേകി ജ്ഞാനത്തിൽ ആഹ്ലാ
ദിക്കും.
24ദുഷ്ടൻ താൻ ഭയക്കുന്ന കാര്യങ്ങളാൽ പരാ
ജയപ്പെടും. നീതിമാനാകട്ടെ അവനാഗ്രഹിക്കു
ന്നതു കിട്ടും.
25ദുഷ്ടന്മാർ സ്വന്തം കുഴപ്പങ്ങളാൽ നശിക്കും.
എന്നാൽ നീതിമാന്മാർ എന്നെന്നേക്കും കരുത്ത
രായി തുടരും.
26നിങ്ങൾക്കായി മടിയനെക്കൊണ്ട് ഒന്നും ചെ
യ്യിക്കരുത്. നിങ്ങളുടെ വായിൽ പുളിരസംപോ
ലെയോ കണ്ണുകളിൽ പുകപോലെയോ അയാ
ൾ നിങ്ങളെ ശുണ്ഠി പിടിപ്പിക്കും.
27യഹോവയെ ആദരിച്ചാൽ നിങ്ങൾ ദീർഘ
കാലം ജീവിക്കും. എന്നാൽ ദുഷ്ടന്മാരുടെ ആയു
സ്സിൽ നിന്നും വർഷങ്ങൾ കുറയും.
28നീതിമാന്മാർ ആഗ്രഹിക്കുന്നതു തന്നെ ആ
ഹ്ലാദം നൽകുന്നവയാകുന്നു. ദുഷ്ടന്മാർ ആഗ്ര
ഹിക്കുന്നവ വിനാശം വിതയ്ക്കും.
29നീതിമാന്മാരെ യഹോവ സംരക്ഷിക്കുന്നു.
എന്നാൽ തെറ്റുചെയ്യുന്നവരെ യഹോവ നശി
പ്പിക്കുന്നു.
30നീതിമാന്മാർ എപ്പോഴും സുരക്ഷിതരായി
രിക്കും. എന്നാൽ ദുഷ്ടന്മാർ നാട്ടിൽ നിന്നും
തുരത്തപ്പെടും.
31നീതിമാന്മാർ വിവേകത്തോടെ സംസാരി
ക്കുന്നു എന്നാൽ ദുരിതങ്ങളുണ്ടാക്കുന്നവർ പറ
യുന്നതു കേൾക്കാൻ പോലും ജനം കൂട്ടാക്കില്ല.
32നീതിമാന്മാർക്ക് നേരായതു സംസാരിക്കാന
റിയാം. എന്നാൽ ദുഷ്ടന്മാർ ദുരിതങ്ങൾ വരു
ത്തുന്നതു സംസാരിക്കുന്നു.

11 ചിലർ കള്ളത്തുലാസുപയോഗിക്കുന്നു. മ
നുഷ്യരെ വഞ്ചിക്കാനാണവരതു ഉപയോ
ഗിക്കുന്നത്. യഹോവ ആ കള്ളത്തുലാസുകളെ
വെറുക്കുന്നു. എന്നാൽ ശരിയായ തുലാസുകൾ
യഹോവയെ സന്തുഷ്ടനാക്കുന്നു.
2അഹങ്കാരത്തോടെ ആത്മപ്രശംസ നടത്തു
ന്നവർ അപ്രധാനരാകും. എന്നാൽ വിനീതർ
ജ്ഞാനികളുമാകും.
3നീതിമാന്മാരായ വിശ്വസ്തരെ വിശ്വാസ്യ
ത നയിക്കുന്നു. എന്നാൽ ദുഷ്ടന്മാർ അന്യരെ
ചതിക്കുമ്പോൾ സ്വയം നശിക്കുന്നു.
4ദൈവം മനുഷ്യരുടെ ന്യായവിധി നടത്തുന്ന
ദിവസം പണം വിലകെട്ടതാകും. എന്നാൽ ജന
ത്തെ നന്മ മരണത്തിൽനിന്നു രക്ഷിക്കും.
5നീതിമാൻ വിശ്വസ്തനെങ്കിൽ അവൻെറ ജീ
വിതം അനായാസമാകും. എന്നാൽ ദുഷ്ടൻ
സ്വന്തം ദുഷ്പ്രവൃത്തികളാൽ നശിപ്പിക്കപ്പെടും.
6വിശ്വസ്തനെ നന്മ രക്ഷിക്കുന്നു. എന്നാൽ
ദുഷ്ടർ തങ്ങളാഗ്രഹിക്കുന്ന തിന്മയിൽ കുടുക്ക
പ്പെടും.
7ദുഷ്ടൻ മരിച്ചാൽ അവന് യാതൊരാശയു
മില്ല. അവൻ ആശിച്ചതെല്ലാം പോയി-അതു
മുഴുവൻ വിലകെട്ടതാകുന്നു.
8നീതിമാൻ കുഴപ്പത്തിൽനിന്നും രക്ഷപ്പെടു
ന്നു. ഏതെങ്കിലും ദുഷ്ടന് ആ ദുരിതം സംഭവി
ക്കുകയും ചെയ്യും.
9ദുഷ്ടന് തൻെറ വാക്കുകൾകൊണ്ട് അന്യരെ
മുറിവേല്പിക്കാനാവും. എന്നാൽ നീതിമാന്മാർ
സ്വന്തം ജ്ഞാനത്താൽ സംരക്ഷിക്കപ്പെടുന്നു.
10നീതിമാന്മാർ വിജയിക്കുമ്പോൾ നഗര
മാകെ ആഹ്ലാദിക്കുന്നു. ദുഷ്ടന്മാർ നശിക്കു
മ്പോൾ ജനം ആഹ്ലാദിച്ച് ആർപ്പുവിളിക്കുന്നു.
11ഒരു നഗരത്തെ അതിൽ വസിക്കുന്ന വിശ്വ
സ്തർ അനുഗ്രഹിക്കുമ്പോൾ ആ നഗരം വിശി
ഷ്ടമാകുന്നു. എന്നാൽ ദുഷ്ടൻപറയുന്ന കാര്യ
ങ്ങൾക്ക് ഒരു നഗരത്തെ നശിപ്പിക്കാനാകും.
12സുബോധമില്ലാത്തവൻ തൻെറ അയൽക്കാ
രെപ്പറ്റി ദൂഷണംപറയുന്നു. എന്നാൽ നിശബ്ദ
നാകേണ്ടതെപ്പോഴെന്ന് ജ്ഞാനി അറിയുന്നു.
13അന്യരെപ്പറ്റി രഹസ്യങ്ങൾ പറയുന്നവനെ
ആശ്രയിക്കാൻ കൊള്ളില്ല. എന്നാൽ പരദൂഷ
ണം പ്രചരിപ്പിക്കാത്തവൻ വിശ്വസനീയനുമാ
കുന്നു.
14ദുർബ്ബലനേതാക്കളുള്ള രാജ്യം വീഴും. എന്നാ
ൽ നല്ല ഉപദേഷ്ടാക്കൾ ആ രാജ്യത്തെ സുര
ക്ഷിതമാക്കും.
15അന്യൻെറ കടം വീട്ടാമെന്നു വാഗ്ദാനം
ചെയ്താൽ നിങ്ങൾക്കു കഷ്ടം. അത്തരം ഇടപാ
ടുകൾ ചെയ്യാതിരുന്നാൽ നിങ്ങൾ സുരക്ഷിതർ.
16ദയാലുവും മാന്യയുമായ സ്ത്രീ ആദരവു
നേടുന്നു. കയ്യൂക്കുള്ള പുരുഷന്മാർ പണം മാത്രം
നേടുന്നു.
17ദയാലു നേട്ടമുണ്ടാക്കുന്നു. ദുഷ്ടൻ സ്വയം
കുഴപ്പങ്ങളുണ്ടാക്കുന്നു.
18ദുഷ്ടൻ മനുഷ്യരെ വഞ്ചിച്ച് അവരുടെ
പണം കവരുന്നു. എന്നാൽ നീതിമാൻ ശരിയായ
തു ചെയ്യുകയും യഥാർത്ഥ സമ്മാനം നേടുക
യും ചെയ്യുന്നു.
19സത്യത്തിൽ നന്മ യഥാർത്ഥജീവൻ കൊ
ണ്ടുവരുന്നു. എന്നാൽദുഷ്ടർ തിന്മയ്ക്കുപിറകേ
പോവുകയും മരണത്തെ വരിക്കുകയും ചെയ്യു
ന്നു.

20തിന്മ ചെയ്യാനിഷ്ടപ്പെടുന്നവരെ യഹോവ
വെറുക്കുന്നു. എന്നാൽ ശരി ചെയ്യാൻ ശ്രമിക്കു
ന്നവരിൽ അവൻ സന്തുഷ്ടനാകുന്നു.
21ദുഷ്ടന്മാർ തീർച്ചയായും ശിക്ഷിക്കപ്പെടു
മെന്നത് ഉറപ്പാണ്. നീതിമാന്മാർ സ്വതന്ത്രരാക്ക
പ്പെടുകയും ചെയ്യും.
22സുന്ദരിയായ സ്ത്രീ വിഡ്ഢിയെങ്കിൽ അ
വൾപന്നിയുടെ മൂക്കിലിട്ട സ്വർണ്ണവളയം പോ
ലെയാകുന്നു.
23നീതിമാന്മാർക്ക് അവരാഗ്രഹിക്കുന്നതു ലഭി
ക്കുമ്പോൾ അതു കൂടുതൽ നന്മയ്ക്കിടയാക്കുന്നു.
എന്നാൽ ദുഷ്ടർ ആശിക്കുന്നത് അവർക്കു ലഭി
ക്കുമ്പോൾ അതു ദുരിതത്തിനു മാത്രം ഇട നൽ
കുന്നു.
24ദാനം ചെയ്യുന്നവന് കൂടുതൽ കിട്ടും.
എന്നാൽ ദാനം ചെയ്യാൻ മടിക്കുന്നവൻ കൂടു
തൽ ദരിദ്രനാകും.
25ദാനം ചെയ്യുന്നവനു നേട്ടമുണ്ടാകും. അന്യ
രെ സഹായിച്ചാൽ കൂടുതൽ നേടാനാകും.
26ധാന്യം മറ്റുള്ളവർക്കു വിൽക്കാൻ മടിക്കുന്ന
അത്യാർത്തിക്കാരനോട്ആളുകൾകോപിക്കുന്നു.
എന്നാൽ അന്യർക്കു ഭക്ഷിക്കാൻ ധാന്യം വിൽ
ക്കുന്നവൻ ജനത്തിൻെറ ആഹ്ലാദം നേടുന്നു.
27നന്മ ചെയ്യാൻ ശ്രമിക്കുന്നവനെ ജനം ആദരി
ക്കുന്നു. തിന്മ ചെയ്യുന്നവനാകട്ടെ ദുരിതങ്ങള
ല്ലാതെ ഒന്നും കിട്ടുന്നില്ല.
28സ്വന്തം സമ്പത്തിൽ ആശ്രയിക്കുന്നവൻ ജീ
വനില്ലാത്ത ഇലപോലെ നിലം പതിക്കും. എ
ന്നാൽ നീതിമാൻ പുതിയൊരു പച്ചിലപോലെ
വളരും.

29സ്വന്തം കടുംബത്തിനു ദുരിതം വരുത്തുന്ന
വൻ ഒന്നും നേടില്ല. അവസാനം ആ ഭോഷൻ
ജ്ഞാനിയുടെ ദാസനുമാക്കപ്പെടും.
30നീതിമാൻെറ പ്രവൃത്തികൾ ജീവൻെറ
വൃക്ഷം പോലെയാകുന്നു. ജ്ഞാനി ജനത്തിനു
പുതു ജീവൻ നൽകുന്നു.
31നീതിമാന്മാർക്ക് ഭൂമിയിൽ പ്രതിഫലം കിട്ടു
ന്നെങ്കിൽ ദുഷ്ടനും അവനർഹിക്കുന്ന പ്രതി
ഫലം കിട്ടും.

12 ഒരുവൻ ജ്ഞാനിയാകാൻ ആഗ്രഹിക്കു
ന്നുവെങ്കിൽ ആരെങ്കിലും തിരുത്തു
മ്പോൾ അവൻ കോപിക്കില്ല. താൻ തെറ്റു
ചെയ്യുന്നുവെന്നുള്ള ആരോപണം കേൾക്കാനി
ഷ്ടപ്പെടാത്തവൻ ഭോഷൻ ആകുന്നു.
2നീതിമാനിൽ യഹോവ സന്തോഷിക്കുന്നു.
എന്നാൽ ദുഷ്ടനെ യഹോവ കുറ്റക്കാരനെന്നു
വിധിക്കുന്നു.
3ദുഷ്ടന്മാർ ഒരിക്കലും സുരക്ഷിതരല്ല. എ
ന്നാൽ നീതിമാന്മാർ സുരക്ഷിതരും സംരക്ഷി
തരുമാകും.
4നല്ല ഭാര്യയെക്കൊണ്ട് ഭർത്താവ് സന്തുഷ്ട
നും അഭിമാനിയുമാകുന്നു. എന്നാൽ സ്ത്രീ ഭർ
ത്താവിനെ നാണം കെടുത്തിയാൽ അവൾ അ
യാളുടെ ശരീരത്തിൽ ഒരു അസുഖം പോലെയാ
യിരിക്കും.
5നീതിമാന്മാർ തങ്ങളുടെപദ്ധതികളിൽ സത്യ
സന്ധരാണ്. എന്നാൽ ദുഷ്ടൻ പറയുന്നവ
യിൽ ആശ്രയിക്കരുത്.
6ദുഷ്ടന്മാർ തങ്ങളുടെവാക്കുകൾ കൊണ്ട് അ
ന്യരെ മുറിവേല്പിക്കുന്നു. എന്നാൽ നീതിമാൻെറ
വാക്കുകൾക്ക് മനുഷ്യരെ അപകടങ്ങളിൽനി
ന്നും രക്ഷിക്കാൻ പോലും കഴിയും.
7ഒന്നും അവശേഷിക്കാതെ ദുഷ്ടന്മാർ നശി
പ്പിക്കപ്പെടുന്നു. എന്നാൽ നീതിമാൻ മരണാന
ന്തരവും വളരെക്കാലം അനുസ്മരിക്കപ്പെടുന്നു.
8ജനം ജ്ഞാനിയെവാഴ്ത്തുന്നു. എന്നാൽ ഭോ
ഷനെ അവർ ആദരിക്കുന്നില്ല.
9പ്രമാണി ചമഞ്ഞ് പട്ടിണി കിടക്കുന്നവനാ
കുന്നതിലും ഭേദം പ്രമാണിയാകാതെ അദ്ധ്വാ
നിക്കുന്നവനാകുകയാണ്.
10നീതിമാൻ തൻെറ മൃഗങ്ങളെ പരിപാലിക്കു
ന്നു. എന്നാൽ ദുഷ്ടന് ദയാലു ആകുവാൻ ക
ഴിയില്ല.
11തൻെറ ഭൂമിയിൽ പണിയെടുക്കുന്ന കർഷ
കന് ആവശ്യത്തിന് ആഹാരം കിട്ടും. എന്നാൽ
പൊള്ളത്തരങ്ങൾക്കായി സമയം കളയുന്നവൻ
ഭോഷൻ.
12ദുഷ്ടന്മാരെപ്പോഴും തിന്മ ചെയ്യാൻ ശ്രമി
ക്കുന്നു. എന്നാൽ നീതിമാന്മാർക്ക് വേരുകൾ
പോലെ ആഴത്തിലോടുന്ന കരുത്തുണ്ട്.
13ദുഷ്ടൻ ഭോഷത്തം പറയുകയും സ്വന്തം
വാക്കുകളുടെ കെണിയിൽ വീഴുകയും ചെയ്യു
ന്നു. എന്നാൽ നീതിമാൻ അത്തരം ദുരിതങ്ങളിൽ
നിന്നും രക്ഷപ്പെടുന്നു.
14ഒരുവൻ പറയുന്ന നല്ല വാക്കുകൾക്ക് പ്രതി
ഫലം കിട്ടുന്നു. അതേപോലെ തന്നെ അയാളു
ടെപ്രവൃത്തികൾ അയാൾക്കു ലാഭം നൽകുകയും
ചെയ്യുന്നു.
15തൻെറ മാർഗ്ഗമാണു മികച്ചതെന്ന് ഭോഷൻ
എപ്പോഴും കരുതുന്നു. എന്നാൽ ജ്ഞാനിയാക
ട്ടെ അന്യൻെറവാക്കുകൾക്ക് എപ്പോഴും ചെവി
കൊടുക്കുന്നു.
16ഭോഷൻ തൻെറകോപം ആത്മനിയന്ത്രണമി
ല്ലാതെ പ്രകടിപ്പിക്കുന്നു. എന്നാൽ സമർത്ഥൻ,
അന്യർ തെറ്റു പറഞ്ഞാലും വേഗം അതിനെ
ക്ഷമിക്കുന്നു.
17സത്യം പറയുന്നവൻ തൻെറ വാക്കുകളിൽ
വിശ്വസനീയനാകുന്നു. എന്നാൽ നുണപറയു
ന്നവനെ അതു കുഴപ്പങ്ങളിലേക്കു നയിക്കുന്നു.
18ചിന്തിക്കാതെ സംസാരിക്കുന്നവൻെറ വാ
ക്കുകൾ വാളെന്നപോലെ മുറിവേല്പിക്കും. എ
ന്നാൽ ജ്ഞാനി തൻെറ വാക്കുകളിൽ ശ്രദ്ധാലു
വായിരിക്കും. അവൻെറ വാക്കുകൾക്ക് ആ മുറി
വുകളെ ഉണക്കാൻ കഴിയും.
19നുണ പറയുന്നവൻെറ വാക്കുകൾ വേഗം
നശിക്കുന്നു. സത്യം എന്നെന്നേക്കും നിലനിൽ
ക്കുന്നു.
20ദുഷ്ടന്മാർ എപ്പോഴും കുഴപ്പങ്ങളാഗ്രഹിക്കു
ന്നു. എന്നാൽ സമാധാനത്തിനു ശ്രമിക്കുന്നവർ
സന്തുഷ്ടർ.
21നീതിമാന്മാരെ യഹോവ സംരക്ഷിക്കും. ദു
ഷ്ടന്മാർക്ക് ധാരാളം ദുരിതങ്ങളുണ്ടാകും.
22നുണയന്മാരെ യഹോവ വെറുക്കുന്നു. എ
ന്നാൽ സത്യം പറയുന്നവരെയും വിശ്വസ്തരെ
യും ചൊല്ലി യഹോവ സന്തോഷിക്കുന്നു.
23സമർത്ഥൻ തനിക്കറിയാവുന്നതെല്ലാം വിളി
ച്ചുപറയുന്നില്ല. എന്നാൽ ഭോഷൻ വിളിച്ചുകൂ
വുന്നതെല്ലാം അവൻെറ ഭോഷത്തത്തെ തെളി
യിക്കുന്നു.
24കഠിനാദ്ധ്വാനികൾക്ക് മറ്റു പണിക്കാരുടെ
ചുമതലകൂടി ലഭിക്കും. എന്നാൽ മടിയന് അടിമ
യെപ്പോലെ പണിയെടുക്കേണ്ടിവരും.
25ഹൃദയദു:ഖം ഒരുവൻെറ സന്തോഷം ഇല്ലാ
താക്കുന്നു. എന്നാൽ നല്ലവാക്ക് ഒരുവനെ സന്തു
ഷ്ടനാക്കുന്നു.
26നീതിമാൻ സുഹൃത്തുക്കളെ ശ്രദ്ധയോടെ
തെരഞ്ഞെടുക്കുന്നു. ദുഷ്ടന്മാരാകട്ടെ, എപ്പോ
ഴും ദുഷിച്ച കൂട്ടുകെട്ടു കണ്ടെത്തുന്നു.
27മടിയൻ തനിക്കാവശ്യമായതു തേടിപ്പോ
വുകയില്ല. എന്നാൽ അത്യദ്ധ്വാനിക്ക് സമ്പത്ത്
കരഗതമാകുന്നു.
28നേരായി ജീവിക്കുന്നവന് സത്യജീവൻ ലഭി
ക്കുന്നു. നിത്യജീവനിലേക്കുള്ളവഴി അതാകുന്നു.

13 ജ്ഞാനിയായ മകൻ പിതാവു ചെയ്യാൻ
പറയുന്നത് ശ്രദ്ധയോടെ കേൾക്കുന്നു. എ
ന്നാൽ അഹങ്കാരിതന്നെ തിരുത്തുന്നവരെ ശ്രവി
ക്കാൻ കൂട്ടാക്കില്ല.
2നീതിമാന്മാർ പറയുന്ന നല്ലവാക്കുകൾക്ക് ശ
രിയായ പ്രതിഫലം കിട്ടും. എന്നാൽ ദുഷ്ടന്മാ
രെപ്പോഴും തിന്മചെയ്യുന്നു.
3പറയുന്ന വാക്കുകൾ ശ്രദ്ധയോടെ ഉപയോ
ഗിക്കുന്നവൻ തൻെറ ജീവൻ രക്ഷിക്കും. എന്നാ
ൽ വകതിരിവില്ലാതെ സംസാരിക്കുന്നവൻ ന
ശിപ്പിക്കപ്പെടും.
4മടിയന് ആഗ്രഹങ്ങളുണ്ടെങ്കിലും അതൊ
ന്നും പൂർത്തീകരിക്കപ്പെടുകയില്ല. എന്നാൽ ന
ന്നായി അദ്ധ്വാനിക്കുന്നവർക്ക് അവരാഗ്രഹിക്കു
ന്നതു ലഭിക്കും.
5നീതിമാന്മാർ നുണകളെ വെറുക്കുന്നു. ദു
ഷ്ടർ അപമാനിക്കപ്പെടും.
6നീതിമാനും വിശ്വസ്തനുമായവനെ നന്മ
സംരക്ഷിക്കുന്നു. പാപത്തെ സ്നേഹിക്കുന്നവ
നെ തിന്മ കീഴടക്കുന്നു.
7ചിലർ ധനികരെന്നു നടിക്കുന്നു. സത്യത്തി
ൽ അവർക്കൊന്നും തന്നെയില്ല. എന്നാൽ ചിലർ
ദരിദ്രരെന്നു നടിക്കുന്നു. അവരാകട്ടെ സമ്പത്തു
ള്ളവരുമാകുന്നു.

8ധനികന് തൻെറ ജീവൻ രക്ഷിക്കാൻ മറു
വില കൊടുക്കേണ്ടിവരും. എന്നാൽ ദരിദ്രന്
അത്തരം ഭീഷണി ഒരിക്കലുമുണ്ടാകില്ല.
9നീതിമാൻ നന്നായി പ്രകാശിക്കുന്ന വിളക്കു
പോലെയാണ്. ദുഷ്ടനാകട്ടെ അണയുന്ന വിള
ക്കുപോലെയും.
10അന്യരെക്കാൾ ശ്രേഷ്ഠൻ ചമയുന്നവർ കുഴ
പ്പങ്ങളുണ്ടാക്കുകയേ ഉള്ളൂ. മറ്റുള്ളവർ പറയു
ന്നതു ശ്രവിക്കുന്നവരാകട്ടെ, വിവേകികളും.
11വഞ്ചനയിലൂടെ പണം നേടിയാൽ അതു
ടനെ നഷ്ടമാകും. എന്നാൽ അദ്ധ്വാനിച്ചു പണ
മുണ്ടാക്കുന്നവൻെറ പണം കൂടുതൽ വളരും.
12ആശയറ്റിടത്ത് മനോദു:ഖമുണ്ടാകും. നിങ്ങ
ളാഗ്രഹിക്കുന്നതു സാധിച്ചാൽ നിങ്ങൾ സന്തോ
ഷം കൊണ്ടു നിറയും.
13അന്യർ സഹായിക്കാൻ ശ്രമിക്കുമ്പോൾ നി
രസിക്കുന്നവൻ സ്വയം കുഴപ്പങ്ങളുണ്ടാക്കുക
യാണ്. അന്യൻെറ വാക്കിനെ ആദരിക്കുന്നവ
നാകട്ടെ സമ്മാനിക്കപ്പെടും.
14ജ്ഞാനിയുടെ ഉപദേശങ്ങൾ ജീവൻ നൽകു
ന്നു. ദുരിതകാലങ്ങളിൽ ആ വാക്കുകൾ നിങ്ങ
ളെ സഹായിക്കും.
15സൽബുദ്ധിയുള്ളവനെ ആളുകളിഷ്ടപ്പെ
ടുന്നു. വിശ്വസിക്കാൻ കൊള്ളാത്തവൻെറ ജീ
വിതം കഷ്ടം.
16ജ്ഞാനി എന്തും ആലോചിച്ചേ പ്രവർത്തി
ക്കൂ. ഭോഷനാകട്ടെ, തൻെറ ഭോഷത്തം സ്വന്തം
പ്രവൃത്തികളിലൂടെ പ്രകടിപ്പിക്കുന്നു.
17ദൂതനെആശ്രയിക്കാൻ കൊള്ളാതെയായാൽ
അയാൾക്കു ചുറ്റും കുഴപ്പങ്ങളുണ്ടാകും. എന്നാൽ
ഒരാൾ ആശ്രയിക്കാൻ കൊള്ളാവുന്നവനെങ്കിൽ
അവിടെ സമാധാനമുണ്ടാകും.
18സ്വന്തം തെറ്റുകളിൽനിന്നും പഠിക്കാൻ
തയ്യാറാകാത്തവൻ ദരിദ്രനും നാണം കെട്ടവനു
മായിത്തീരും. എന്നാൽ വിമർശിക്കപ്പെടുമ്പോ
ഴോ ശിക്ഷിക്കപ്പെടുമ്പോഴോ ശ്രദ്ധിക്കുന്നവന്
നേട്ടമുണ്ടാകും.
19ഒരുവനെന്തെങ്കിലും ആഗ്രഹിക്കുകയും അ
പ്പോൾ അതു കിട്ടുകയും ചെയ്യുമ്പോൾ അയാൾ
സന്തോഷിക്കും. എന്നാൽ ഭോഷൻ തിന്മ ആഗ്ര
ഹിക്കുകയും അതിൽനിന്നും വിട്ടുമാറാതിരിക്കു
കയും ചെയ്യുന്നു.
20ജ്ഞാനികളുമായി സൗഹൃദം സ്ഥാപിക്കുക.
നിങ്ങളും ജ്ഞാനികളായിത്തീരും. എന്നാൽ ഭോ
ഷന്മാരെ സുഹൃത്തുക്കളാക്കിയാൽ നിങ്ങൾ കുഴ
പ്പങ്ങളിൽ ചെന്നുപെടും.
21പാപികളെ അവർ പോകുന്നിടത്തൊക്കെ
ദുരിതങ്ങൾ വേട്ടയാടും. എന്നാൽ നീതിമാന്മാർ
ക്ക് നന്മ സംഭവിക്കും.
22നീതിമാന് തൻെറ മക്കൾക്കും പേരക്കുട്ടി
കൾക്കും നൽകാനുള്ള ധനമുണ്ടാകും. അവസാ
നം ദുഷ്ടന്മാർക്കുള്ളതെല്ലാം നീതിമാന്മാർക്കു ല
ഭിക്കും.
23നന്നായി വിളവുണ്ടാകുന്ന നല്ല നിലം ഒരു
ദരിദ്രനുണ്ടായിരുന്നേക്കാം. എന്നാൽ തെറ്റായ
തീരുമാനങ്ങളാൽ അവൻ പട്ടിണി കിടക്കുന്നു.
24ഒരുവൻ തൻെറമക്കളെ സത്യമായും സ്നേ
ഹിക്കുന്നുവെങ്കിൽ അവർ തെറ്റു ചെയ്യുമ്പോൾ
അയാൾ തിരുത്തും. നീ നിൻെറപുത്രനെ സ്നേ
ഹിക്കുന്നുവെങ്കിൽ അവനു ശരിയായ പാത
കാട്ടിക്കൊടുക്കുന്നതിൽ നീ ശ്രദ്ധാലുവായിരി
ക്കും.
25നീതിമാന് യഥാർത്ഥത്തിൽ ആഗ്രഹിക്കുന്ന
തുലഭിക്കും. എന്നാൽ ദുഷ്ടന് അവനാവശ്യമു
ള്ള ഏറ്റവും പ്രധാന വസ്തുപോലും കിട്ടുക
യില്ല.

14 ജ്ഞാനിയായ സ്ത്രീ തൻെറവീടിനെ ശ
രിയായ രീതിയിൽ നടത്താൻ ജ്ഞാനം
ഉപയോഗിക്കുന്നു. എന്നാൽ ഭോഷയായ സ്ത്രീ
തൻെറഭോഷത്തം കൊണ്ട് തൻെറവീടിനെ തക
ർക്കുന്നു.
2നേരായി ജീവിക്കുന്നവൻ യഹോവയെ ആദ
രിക്കുന്നു. എന്നാൽ വിശ്വസ്തനല്ലാത്തവൻ യ
ഹോവയെ വെറുക്കുന്നു.
3ഭോഷൻെറ വാക്കുകൾ അവനു ദുരിതം വരു
ത്തുന്നു. എന്നാൽ ജ്ഞാനിയുടെ വാക്കുകൾ
അവനെ സംരക്ഷിക്കുന്നു.
4പണിയെടുക്കാൻ കാലികളില്ലാത്തവൻെറ
പത്തായം ശൂന്യമാകും. നല്ല വിളവുണ്ടാക്കാൻ
മനുഷ്യർക്ക് കാളയുടെ കരുത്ത് ഉപയോഗിക്കാം.
5വിശ്വസ്തനായവൻ നുണ പറയുന്നില്ല. അ
യാളൊരു നല്ല സാക്ഷിയാകുന്നു. എന്നാൽ ആ
ശ്രയിക്കാൻ കൊള്ളാത്തവൻ ഒരിക്കലും സത്യം
പറയുന്നില്ല. അയാളൊരു കള്ളസ്സാക്ഷിയാകു
ന്നു.
6ദൈവത്തെ പരിഹസിക്കുന്നവർ ജ്ഞാനം
തേടുമെങ്കിലും കണ്ടെത്തുകയില്ല. ദൈവത്തിൽ
വിശ്വസിക്കുന്നവരാണ് സത്യത്തിൽ ജ്ഞാനി
കൾ. അറിവ് അവർക്ക് അനായാസം ലഭിക്കുന്നു.
7ഭോഷനുമായി കൂട്ടുകൂടരുത്. അവനു നിന്നെ
പഠിപ്പിക്കാനൊന്നുമില്ല.
8മിടുക്കന്മാർ ജ്ഞാനികളാകുന്നു. എന്തെന്നാ
ൽ, സ്വന്തം പ്രവൃത്തികളെപ്പറ്റി അവർ ശ്രദ്ധ
യോടെ ചിന്തിക്കുന്നു. എന്നാൽ ഭോഷന്മാർ
വിഡ്ഢികളാകുന്നു. എന്തെന്നാൽ വഞ്ചനകൊ
ണ്ടു തങ്ങൾക്കു ജീവിക്കാനാകുമെന്ന് അവർ
കരുതുന്നു.
9ഭോഷൻ തൻെറ ദുഷ്പ്രവൃത്തികൾക്കു വില
നൽകുന്നതിൽ ചിരിക്കുന്നു. എന്നാൽ നല്ലവർ
മാപ്പുനേടാൻ വളരെ ശ്രമിക്കുന്നു.
10ഒരുവൻ ദു:ഖിതനെങ്കിൽ ആ ദു:ഖം അവനു
മാത്രമേ അനുഭവമാകൂ. അതേപോലെ ഒരുവൻ
സന്തുഷ്ടനെങ്കിൽ, ആ ആഹ്ലാദമനുഭവിക്കാനും
അവനൊരുത്തനേ കഴിയൂ. 11ദുഷ്ടൻെറ വസ
തി തകർക്കപ്പെടും. എന്നാൽ നീതിമാൻെറ ഭവ
നം എന്നെന്നേക്കും നിലനിൽക്കും.
12നേരായതെന്ന് മനുഷ്യർ കരുതുന്ന ഒരു മാർ
ഗ്ഗമുണ്ട്. എന്നാൽ ആ മാർഗ്ഗം മരണത്തിലേക്കേ
നയിക്കൂ.
13ചിരിക്കുന്നുണ്ടെങ്കിലും ഒരുവൻ ദു:ഖിതനാ
യിരിക്കാം. ചിരി കഴിയുമ്പോൾ വ്യസനം തങ്ങി
നിൽക്കും.
14ദുഷ്ടർ തങ്ങളുടെ തെറ്റുകൾക്ക് പൂർണ്ണമാ
യും ശിക്ഷിക്കപ്പെടും. നീതിമാന്മാർ തങ്ങളുടെ
സൽപ്രവൃത്തികളുടെ ഫലംനേടുകയുംചെയ്യും.
15ഭോഷൻ കേൾക്കുന്നതെല്ലാം വിശ്വസിക്കും.
എന്നാൽ ജ്ഞാനിശ്രദ്ധയോടെ ചിന്തിച്ചേ സ്വീ
കരിക്കൂ.
16ജ്ഞാനി യഹോവയെ ആദരിക്കുകയും തി
ന്മയിൽ നിന്നകന്നു നിൽക്കുകയും ചെയ്യുന്നു.
എന്നാൽ ഭോഷൻ വീണ്ടുവിചാരമില്ലാതെ പ്ര
വർത്തിക്കുന്നു.
17ക്ഷിപ്രകോപി ഭോഷത്തങ്ങൾ ചെയ്യുന്നു.
ജ്ഞാനിയാകട്ടെ ക്ഷമയോടെ കാക്കുന്നു.
18ഭോഷൻമാർ തങ്ങളുടെ ഭോഷത്തങ്ങൾക്ക്
ശിക്ഷിക്കപ്പെടുന്നു. എന്നാൽ ജ്ഞാനികൾ അ
റിവുകൊണ്ട് സമ്മാനിതരാകും.

19നീതിമാന്മാർ ദുഷ്ടന്മാർക്കെതിരെ വിജയം
നേടും. ദുഷ്ടന്മാർ അവരുടെമുമ്പിൽ നമസ്ക
രിക്കാൻ നിർബ്ബന്ധിതരാകും.
20ദരിദ്രന് സുഹൃത്തുക്കളുണ്ടാകുന്നില്ല, അവ
ന്റെ അയൽവാസിപോലും. എന്നാൽ ധനിക
നനേകം സുഹൃത്തുക്കളുണ്ടാകുന്നു.
21നിങ്ങളുടെ കൂട്ടുകാരനെപ്പറ്റി തിന്മ വിചാ
രിക്കരുത്. സന്തുഷ്ടരായിരക്കാനാഗ്രഹിക്കുന്നു
വെങ്കിൽ പാവങ്ങളോടു കരുണ കാട്ടുക.
22തിന്മകളാലോചിക്കുന്നവൻ തെറ്റു ചെയ്യുക
യാണ്. എന്നാൽ, നന്മചെയ്യാൻ ശ്രമിക്കുന്നവന്
സ്നേഹവും വിശ്വസ്തതയുമുള്ള സുഹൃത്തുക്ക
ളുണ്ടാകും.
23നിങ്ങൾ കഠിനാദ്ധ്വാനം ചെയ്താൽ നിങ്ങ
ളാഗ്രഹിക്കുന്നതു ലഭിക്കും. എന്നാൽ ഒന്നും ചെ
യ്യാതെ വായാടിയായിരുന്നാൽ നിങ്ങൾക്കു ദാ
രിദ്ര്യമുണ്ടാകും.
24ജ്ഞാനികൾക്ക് സമ്പത്തു പ്രതിഫലമായി
ലഭിക്കും. എന്നാൽ ഭോഷന്മാർക്ക് ഭോഷത്തം
പ്രതിഫലമായി കിട്ടും.
25സത്യം പറയുന്നവൻ അന്യരെ സഹായിക്കു
ന്നു. നുണ പറയുന്നവൻ അന്യരെ മുറിവേല്പി
ക്കുകയാണ്.
26യഹോവയെ ആദരിക്കുന്നവൻ സുരക്ഷി
തൻ. അവന്റെ കുട്ടികളും സുരക്ഷിതരായി
വസിക്കും.
27യഹോവയോടുള്ള ആദരവ് സത്യജീവൻ
നൽകുന്നു. അതൊരുവനെ മരണക്കെണിയിൽ
നിന്നും രക്ഷിക്കുന്നു.
28അനേകം മനുഷ്യരെ ഭരിക്കുന്ന രാജാവ് ശ്രേ
ഷ്ഠൻ. എന്നാൽ പ്രജകളൊന്നുമില്ലെങ്കിൽ രാജാ
വ് വിലകെട്ടവനാകുന്നു.
29ക്ഷമാശീലനാണ് അതിസമർത്ഥൻ. ക്ഷിപ്ര
കോപിതാനൊരു വിഡ്ഢിയാണെന്നു സ്വയം
തെളിയിക്കുന്നു.
30മന:സമാധാനമുള്ളവന്റെ ശരീരവും ആ
രോഗ്യമുള്ളതായിരിക്കും. എന്നാൽ അസൂയ ശ
രീരത്തെ രോഗമുള്ളതാക്കും.
31ദരിദ്രർക്കു ദുരിതമുണ്ടാക്കുന്നവൻ ദൈവ
ത്തെ ആദരിക്കുന്നില്ലെന്നു സ്വയം തെളിയിക്കു
ന്നു. ദൈവമാണ് ഇരുകൂട്ടരെയും സൃഷ്ടിച്ചത്.
എന്നാൽ ദരിദ്രരോടു കരുണ കാട്ടുന്നവൻ താൻ
ദൈവത്തെ ആദരിക്കുന്നു എന്നു തെളിയിക്കു
ന്നു.
32തങ്ങളുടെ ദുഷ്പ്രവൃത്തി മൂലം ദുഷ്ടന്മാർ
പരാജിതരാകുന്നു. എന്നാൽ നീതിമാന്മാർ തങ്ങ
ളുടെ മരണ കാലത്തും വിജയം നേടും.
33ജ്ഞാനി എല്ലായ്പ്പോഴും വിവേകത്തോടെ
ചിന്തിക്കുന്നു. എന്നാൽ ഭോഷൻ ജ്ഞാനത്തെ
പ്പറ്റി ഒന്നുമറിയുന്നില്ല.
34നന്മ ഒരു രാജ്യത്തെ മഹത്താക്കും. എന്നാൽ
പാപം ജനത്തിന് അപമാനമാകുന്നു.
35ജ്ഞാനികളായ നേതാക്കളുള്ള രാജാവ് സ
ന്തുഷ്ടൻ. എന്നാൽ ഭോഷന്മാരായ നേതാക്ക
ളോടു രാജാവ് കോപിക്കുന്നു.
15 സമാധാനത്തോടെയുള്ള മറുപടി കോ
പത്തെഇല്ലാതാക്കുന്നു. പരുക്കൻ മറുപടി
കോപത്തെ ജ്വലിപ്പിക്കുന്നു.
2ജ്ഞാനി സംസാരിക്കുമ്പോൾ മറ്റുള്ളവർ കേ
ൾക്കാനിഷ്ടപ്പെടുന്നു. ഭോഷന്റെ വാക്കുക
ളാകട്ടെ വെറും പാഴ്വാക്കുകളും.
3എല്ലായിടവും എന്തു നടക്കുന്നുവെന്നത് യ
ഹോവ കാണുന്നു. നീതിമാനും ദുഷ്ടനുമടക്കം
എല്ലാവരെയും യഹോവ നിരീക്ഷിക്കുന്നു.
4കാരുണ്യമുള്ള വാക്കുകൾ ജീവന്റെ വൃക്ഷം
പോലെയാകുന്നു. എന്നാൽ നുണപറയുന്ന വാ
ക്കുകൾ ഒരുവന്റെ ആത്മാവിനെ തകർക്കുന്നു.
5ഭോഷൻ സ്വന്തം പിതാവിന്റെ ഉപദേശം
ചെവിക്കൊള്ളുന്നില്ല. എന്നാൽ ആരെങ്കിലും
പഠിപ്പിക്കുന്നതിനെ ജ്ഞാനി ശ്രദ്ധയോടെ കേ
ൾക്കും.
6നീതിമാന്മാർ പലകാര്യങ്ങളിലും സമ്പന്ന
രാണ്. എന്നാൽ ദുഷ്ടന് തനിക്കുള്ളവയിൽ
നിന്നും ദുരിതങ്ങളുണ്ടാകുന്നു.
7ജ്ഞാനികൾ പുതുമയുള്ള വിവരങ്ങൾ നൽ
കുന്നു. ഭോഷരാകട്ടെ കേൾക്കാൻകൊള്ളാത്ത
കാര്യങ്ങൾ പറയുന്നു.

8ദുഷ്ടന്മാരുടെ വഴിപാടുകൾ യഹോവ വെ
റുക്കുന്നു. എന്നാൽ നീതിമാന്റെ പ്രാർത്ഥന
കേൾക്കുന്നതിൽ യഹോവ ആഹ്ലാദിക്കുന്നു.
9ദുഷ്ടന്മാരുടെ ജീവിതരീതി യഹോവ വെറു
ക്കുന്നു. നന്മചെയ്യാൻ ശ്രമിക്കുന്നവരെ യഹോ
വ സ്നേഹിക്കുന്നു.
10തെറ്റായി ജീവിക്കാൻ തുടങ്ങുന്നവൻ ശി
ക്ഷിക്കപ്പെടും. തിരുത്തപ്പെടാനിഷ്ടപ്പെടാത്ത
വൻ നശിപ്പിക്കപ്പെടുകയും ചെയ്യും.
11പാതാളത്തിലേതടക്കം എല്ലായിടവും സംഭ
വിക്കുന്ന കാര്യങ്ങൾ യഹോവയറിയുന്നു. അ
തിനാൽ മനുഷ്യരുടെ മനസ്സുകളിൽ നടക്കുന്ന
കാര്യങ്ങളും യഹോവയറിയുന്നു.
12ഭോഷൻ താൻ തെറ്റുകാരനെന്നു പറയുന്ന
തിഷ്ടപ്പെടുന്നില്ല. ജ്ഞാനികളോട് ഉപദേശം
തേടാനും അയാൾ കൂട്ടാക്കുന്നില്ല.
13ആഹ്ലാദിക്കുന്നവന്റെ മുഖം അവന്റെ ആ
ഹ്ലാദംപ്രകടിപ്പിക്കും. എന്നാൽ ഒരുവൻ ദു:ഖി
തനെങ്കിൽ അവന്റെആത്മാവ് ആ ദു:ഖം പ്രക
ടിപ്പിക്കും.
14ജ്ഞാനി കൂടുതൽ അറിവുനേടാൻ ശ്രമിക്കു
ന്നു. മൂഢനാകട്ടെ കൂടുതൽ ഭോഷത്തം നേടാ
നും.
15ചില ദരിദ്രർ എല്ലായ്പ്പോഴും ദു:ഖിതരാണ്
എന്നാൽ മനസാ ആഹ്ലാദിക്കുന്നവർക്ക് ജീവിതം
എപ്പോഴും വലിയൊരു വിരുന്നാണ്.
16ധനവും ദുരിതങ്ങളുമുണ്ടാകുന്നതിലും മെ
ച്ചം ദരിദ്രനായിരുന്ന് യഹോവയെ ആദരിക്കു
ന്നതാകുന്നു.
17വെറുപ്പുള്ളിടത്തുനിന്നും ധാരാളം ഭക്ഷിക്കു
ന്നതിലും ഭേദം സ്നേഹമുള്ളിടത്തു നിന്ന് അല്പം
കഴിക്കുന്നതാകുന്നു.
18ക്ഷിപ്രകോപികൾ വേഗത്തിൽ ആപത്തു
ണ്ടാക്കുന്നു. എന്നാൽ ക്ഷമാശീലൻ സമാധാന
മുണ്ടാക്കുന്നു.
19മടിയന് എല്ലായിടവും കുഴപ്പങ്ങളുണ്ടാകും.
എന്നാൽ വിശ്വസ്തന്റെ ജീവിതം സുഖകരമാ
യിരിക്കും.
20ജ്ഞാനിയായ പുത്രൻ പിതാവിനു സമാ
ധാനം നൽകുന്നു. ഭോഷനാകട്ടെ തന്റെ അമ്മ
യ്ക്ക് അപമാനം വരുത്തുന്നു.
21ഭോഷത്തം പ്രവർത്തിക്കുന്നത് ഭോഷനെ സ
ന്തോഷിപ്പിക്കുന്നു. ജ്ഞാനിയാകട്ടെ ശ്രദ്ധയോ
ടെ ശരിയായതു ചെയ്യുന്നു.
22മതിയായ ഉപദേശം കിട്ടാത്തവന്റെ പദ്ധ
തികൾ പൊളിയും. എന്നാൽ ജ്ഞാനികൾ പറ
യുന്നതു ചെവിക്കൊള്ളുന്നവൻ വിജയിക്കും.
23നല്ലമറുപടി നൽകുന്നവൻ സന്തോഷിക്കു
ന്നു. ശരിയായസമയത്തെ ശരിയായവാക്ക് അ
തിവിശിഷ്ടം.

24ജ്ഞാനിയുടെ പ്രവൃത്തികൾ ഭൂമിയിന്മേ
ലെ*ജീവിതത്തിലേക്കു നയിക്കുകയും മരണ
ക്കുഴിയിലേക്കു പോകുന്നതിൽ നിന്നും അയാളെ
തടയുകയും ചെയ്യും.
25അഹങ്കാരിക്കുള്ളതെല്ലാം യഹോവ നശിപ്പി
ക്കും എന്നാൽ വിധവയ്ക്കുള്ളതെല്ലാം യഹോവ
സംരക്ഷിക്കുന്നു.
26ദുഷ്ടചിന്തകളെ യഹോവ വെറുക്കുന്നു. എ
ന്നാൽ കാരുണ്യമുള്ള വാക്കുകളിൽ യഹോവ
സന്തോഷിക്കുന്നു.
27വഞ്ചനയിലൂടെ നേടുന്നവൻ തൻെറ കുടും
ബത്തിലേക്കു ദുരിതം കൊണ്ടുവരുന്നു. എന്നാൽ
വിശ്വസ്തനായിരിക്കുന്നവന് ഒരാപത്തും വരി
കയില്ല.
28മറുപടി പറയുംമുമ്പ് നീതിമാന്മാർ ആലോ
ചിക്കുന്നു. എന്നാൽ ദുഷ്ടന്മാർ ആലോചിക്കും
മുമ്പേ സംസാരിക്കുന്നു; അതവർക്കു ദുരിതങ്ങ
ളുണ്ടാക്കുകയും ചെയ്യുന്നു.
29യഹോവ ദുഷ്ടന്മാരിൽനിന്നും വളരെ അക
ലെയാകുന്നു. എന്നാൽ നീതിമാന്മാരുടെ പ്രാർ
ത്ഥന അവൻ എപ്പോഴും കേൾക്കുന്നു.
30പുഞ്ചിരിക്കുന്നവൻ അന്യരെ സന്തോഷി
പ്പിക്കുന്നു. നല്ലവാർത്ത മന:സുഖം നൽകുന്നു.
31തെറ്റുചെയ്തുവെന്ന് ആരെങ്കിലും ചൂണ്ടി
ക്കാണിക്കുമ്പോൾ ശ്രദ്ധിക്കുന്നവൻ വളരെ വി
വേകിയാകുന്നു.
32എന്നാൽ പഠിക്കാൻ വിസമ്മതിക്കുന്നവൻ
സ്വയം മുറിവേല്പിക്കുക മാത്രമാണ്. എന്നാൽ
സ്വന്തം തെറ്റ് അന്യൻ ചൂണ്ടിക്കാണിക്കുമ്പോൾ
അതു ചെവിക്കൊള്ളുന്നവൻ കൂടുതൽ കൂടുതൽ
മനസ്സിലാക്കും.
33യഹോവയെ ആദരിക്കുന്നവൻ ജ്ഞാനിയാ
കാൻ പഠിക്കുന്നു. യഹോവയെ സത്യമായും
ആദരിക്കും മുമ്പ് വിനീതനായിത്തീരണം.

16 മനുഷ്യർ പദ്ധതികളിടുന്നു. എന്നാൽ യ
ഹോവയാണതു നിറവേറ്റുന്നത്.
2തൻെറ പ്രവൃത്തികളെല്ലാം ശരിയെന്ന് ഒരു
വൻകരുതുന്നു. എന്നാൽ മനുഷ്യൻെറ പ്രവൃത്തി
കളുടെ അടിസ്ഥാനപ്രേരണകൾ യഹോവ വി
ലയിരുത്തുന്നു.
3നിൻെറ പ്രവൃത്തികളിലെല്ലാം യഹോവയി
ങ്കലേക്കു തിരിയുക. നീ വിജയിയാകും.
4യഹോവയ്ക്കു എല്ലാത്തിനും പദ്ധതികളു
ണ്ട്. യഹോവയുടെ പദ്ധതികളിൽ ദുഷ്ടന്മാർ
നശിപ്പിക്കപ്പെടുകയും ചെയ്യും.
5താൻ അന്യരെക്കാൾ ശ്രേഷ്ഠനെന്ന് സ്വയം
കരുതുന്ന ഓരോരുത്തരെയും യഹോവ വെറു
ക്കുന്നു. ആ അഹങ്കാരികളെ മുഴുവനും യഹോവ
ശിക്ഷിക്കും.
6യഥാർത്ഥ സ്നേഹവും വിശ്വാസ്യതയും നി
ന്നെ നിർമ്മലനാക്കും. യഹോവയെ ആദരിക്കു
ക, നീ തിന്മയിൽനിന്നും വളരെ അകന്നു നിൽ
ക്കും.
7ഒരുവൻ യഹോവ ഇഷ്ടപ്പെടുന്ന രീതിയിൽ
നേരായി ജീവിച്ചാൽ അവൻെറ ശത്രുക്കൾ പോ
ലും അവനോടു സമാധാനത്തിൽ കഴിയും.
8നേരായ മാർഗ്ഗത്തിലൂടെ അല്പം നേടുന്നതാ
ണ് വഞ്ചനയിലൂടെ ധാരാളം നേടുന്നതെക്കാൾ
മെച്ചം.
9താനാഗ്രഹിക്കുന്ന കാര്യങ്ങളെപ്പറ്റി ഒരുവന്
പദ്ധതികളിടാം. എന്നാൽ അതിലേതു നിറവേറ്റ
പ്പെടണമെന്നു നിശ്ചയിക്കുന്നത് യഹോവയാ
ണ്.
10രാജാവ് സംസാരിക്കുമ്പോൾ അദ്ദേഹത്തി
ൻെറവാക്കുകൾ നിയമമാകുന്നു. അദ്ദേഹത്തി
ൻെറ വിധികൾ നീതിയുക്തമായിരിക്കണം.
11എല്ലാ തോതുകളും തുലാസ്സുകളും സത്യമാ
യിരിക്കണമെന്നു യഹോവ ഇച്ഛരിക്കുന്നു.
എല്ലാ വ്യാപാര കരാറുകളും ന്യായമായിരിക്ക
ണമെന്നും അവൻ ആഗ്രഹിക്കുന്നു.
12തിന്മ ചെയ്യുന്നവരെ രാജാക്കന്മാർ വെറുക്കു
ന്നു. നന്മ അവൻെറ രാജ്യത്തെ ബലപ്പെടുത്തും.
13സത്യം കേൾക്കാൻ രാജാക്കന്മാർ ആഗ്രഹി
ക്കുന്നു. നുണ പറയാത്തവരെ രാജാക്കന്മാർ ഇ
ഷ്ടപ്പെടുന്നു.
14രാജാവ് കോപിച്ചാൽ അദ്ദേഹത്തിന് ആരെ
യും വധിക്കാം. ജ്ഞാനിയായവൻ രാജാവിനെ
സന്തോഷിപ്പിക്കാൻ ശ്രമിക്കും.
15രാജാവ് പ്രസാദിക്കുമ്പോൾ ജീവിതം നിന
ക്കു സുഗമമാകുന്നു. രാജാവിൻെറ പ്രീതി വസ
ന്തകാലമേഘത്തിൽ നിന്നും പൊഴിയുന്ന മഴ
ത്തുള്ളി പോലെയായിരിക്കും.
16ജ്ഞാനം സ്വർണ്ണത്തെക്കാൾ വിലപിടിച്ച
താകുന്നു. ധാരണാശക്തി വെള്ളിയെക്കാൾ വി
ലപിടിച്ചതുമാകുന്നു.
17നീതിമാന്മാർ തിന്മയിൽ നിന്നകന്നു വസി
ക്കാൻ ശ്രമിക്കുന്നു. സ്വന്തം ജീവിതത്തെ ശ്രദ്ധ
യോടെനോക്കുന്നവർ സ്വന്തം പ്രാണനെയാണു
കാക്കുക.
18അഹങ്കാരി നാശത്തിൻെറ വക്കിലാകുന്നു.
അന്യരെക്കാൾ ശ്രേഷ്ഠനാണുതാനെന്നു കരുതു
ന്നവൻ പരാജയത്തിൻെറ വക്കിലും.
19അന്യരെക്കാൾ ശ്രേഷ്ഠത ചമയുന്ന ധനിക
രുമായി സമ്പത്തു പങ്കുവയ്ക്കുന്നതിലും ഭേദമാ
ണ് വിനീതനായി ദരിദ്രരോടൊപ്പം കഴിയു
ന്നത്.
20അന്യർ പഠിപ്പിക്കുമ്പോൾ ശ്രദ്ധിക്കുന്നവ
നുനേട്ടം. യഹോവയിൽ വിശ്വസിക്കുന്നവൻ
അനുഗൃഹീതൻ.
21ജ്ഞാനിയായവനെ ജനം അറിയും. സൂക്ഷി
ച്ചു വാക്കുപയോഗിക്കുന്നവന് വളരെ പ്രോത്സാ
ഹകനാകാൻ കഴിയും.
22ജ്ഞാനം, അതുള്ളവന് യഥാർത്ഥ ജീവൻ
നൽകുന്നു. ഭോഷന്മാരാകട്ടെ കൂടുതൽ ഭോഷത്ത
ങ്ങളേ പഠിക്കൂ.
23ജ്ഞാനി എന്തെങ്കിലും പറയുന്നതിനു മു
മ്പ് നന്നായി ആലോചിക്കും. അവൻ പറയുന്ന
വാക്കുകളാകട്ടെ നല്ലവയും ശ്രവണയോഗ്യവു
മാകുന്നു.
24നല്ല വാക്കുകൾ തേൻപോലെയാകുന്നു.
അവ സ്വീകരിക്കാൻ എളുപ്പവും ആരോഗ്യ
ത്തിനു നല്ലതുമാകുന്നു.
25മനുഷ്യർക്ക് നന്നെന്നു തോന്നുന്ന ഒരു മാർഗ്ഗ
മുണ്ട്. ആ മാർഗ്ഗമാകട്ടെ മരണത്തിലേക്കേ ന
യിക്കൂ.
26പണിക്കാരൻെറ അഭിലാഷം അവനെക്കൊ
ണ്ടു പണിയെടുപ്പിക്കുന്നു. പണിക്കാരൻെറ വി
ശപ്പ് അവനെ പണിയെടുപ്പിക്കുന്നു.
27വിലകെട്ടവൻ തിന്മകൾ ചെയ്യാനാലോചി
ക്കുന്നു. അവൻെറ ഉപദേശം അഗ്നിപോലെ
നശിപ്പിക്കുന്നു.
28കുഴപ്പക്കാരൻ എപ്പോഴും പ്രശ്നങ്ങളുണ്ടാ
ക്കുന്നു. അയാൾ അപവാദങ്ങൾ പരത്തുകയും
ഉറ്റചങ്ങാതിമാരെ തമ്മിൽ തെറ്റിക്കുകയും ചെ
യ്യുന്നു.

---

**ഭൂമിയിന്മേലെ** “മുകളിൽ” അതായത് “നിലത്തിനു മുക ളിൽ” എന്നർത്ഥം.

29കുഴപ്പക്കാരൻ തൻെറ സുഹൃത്തുക്കൾക്കിട
യിൽ ധാരാളം പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. നന്ന
ല്ലാത്ത വഴിയേ അവൻ അവരെ നയിക്കും.
30വിനാശകരമായ ചിലത് ആസൂത്രണം ചെ
യ്യുമ്പോൾ അയാൾ കണ്ണിറുക്കുന്നു. അയൽക്കാ
രനെ മുറിപ്പെടുത്താൻ ആലോചിക്കുമ്പോൾ അ
യാൾ ചിരിക്കുന്നു.
31നല്ല ജീവിതം നയിച്ചവരുടെ മഹത്വത്തി
ൻെറ കിരീടമാണ് നരച്ചമുടി.
32ശക്തനായ ഭടനായിരിക്കുന്നതിലും ഭേദമാ
ണ് ക്ഷമയോടെയിരിക്കുകയെന്നത്. നഗരം മുഴു
വൻ നിയന്ത്രിക്കുന്നതിലും നന്നാണ് സ്വന്തം
കോപത്തെ നിയന്ത്രിക്കുന്നത്.
33മനുഷ്യർ തീരുമാനങ്ങളെടുക്കാൻ നറുക്കി
ടുന്നു. എന്നാൽ തീരുമാനങ്ങൾ വരുന്നത് ദൈവ
ത്തിൽ നിന്നാകുന്നു.

17 സമാധാനത്തോടെയിരുന്ന് ഒരു ഉണങ്ങി
യ അപ്പം തിന്നുന്നത് വിവാദങ്ങൾക്കിട
യിൽ ഒരു വീടുനിറയെ ഭക്ഷണം കഴിക്കുന്ന
തിലും ശ്രേഷ്ഠമാകുന്നു.
2സമർത്ഥനായ ദാസന് യജമാനൻെറ വി
ഡ്ഢിയായ മകൻെറമേൽനിയന്ത്രണം ലഭിക്കും.
ജ്ഞാനിയായ ആ ദാസൻ ഒരു പുത്രനെപ്പോ
ലെ പരിഗണിക്കപ്പെടുകയും സ്വത്തിൽ വീതം
കിട്ടുകയും ചെയ്യും.
3സ്വർണ്ണവും വെള്ളിയും ശുദ്ധീകരിക്കാൻ അ
ഗ്നിയിലിടുന്നു. എന്നാൽ മനുഷ്യഹൃദയങ്ങളെ
ശുദ്ധീകരിക്കുന്നത് യഹോവയാകുന്നു.
4ദുഷ്ടൻ അന്യർ പറയുന്നതിന്മകൾ കേൾക്കു
ന്നു. നുണപറയുന്നവരും നുണകൾശ്രദ്ധിക്കുന്നു.
5ചിലർ ദരിദ്രരെ കളിയാക്കുന്നു. പ്രശ്നങ്ങളു
ള്ളവരെ അവർ പരിഹസിക്കുന്നു. തങ്ങളെ സൃ
ഷ്ടിച്ച ദൈവത്തെ അവർ ബഹുമാനിക്കുന്നി
ല്ലെന്നാണതു കാണിക്കുന്നത്. ആ ദുഷ്ടന്മാർ
ശി ക്ഷിക്കപ്പെടും.
6പേരക്കുട്ടികൾ വൃദ്ധരെ സന്തോഷിപ്പിക്കു
ന്നു. കുട്ടികൾ തങ്ങളുടെ മാതാപിതാക്കളിൽ
അഭിമാനിക്കുന്നു.
7ഭോഷൻ അധികം സംസാരിക്കുന്നതു ബുദ്ധി
യല്ല. അതേപോലെ ഭരണാധിപൻ നുണപറ
യുന്നതും ബുദ്ധിയല്ല.
8കൈക്കൂലി ആകർഷകമാണെന്നു കരുതുന്ന
വരുണ്ട്. എവിടെച്ചെന്നാലും അവരങ്ങനെയാ
യിരിക്കും.
9നിന്നോടു തെറ്റു ചെയ്യുന്നവനോടു ക്ഷമി
ക്കുന്നത് നിനക്കു സുഹൃത്തുക്കളെഉണ്ടാക്കും. എ
ന്നാൽ അവൻെറ തെറ്റുകളെപ്പറ്റി നീ വീണ്ടും
ഓർമ്മിച്ചിരുന്നാൽ അതു നിങ്ങളുടെ സൗഹൃദ
ത്തിനു മുറിവേല്പിക്കും.
10സമർത്ഥൻ താൻ ചെയ്യുന്ന തെറ്റുകളിൽ
നിന്നും പഠിക്കുന്നു. ഭോഷനാകട്ടെ നൂറു പാഠ
ങ്ങളുണ്ടായാലും ഒന്നും പഠിക്കുകയില്ല.
11ദുഷ്ടന് തെറ്റു ചെയ്യാൻ മാത്രമാണാഗ്രഹം.
അവസാനം, ദൈവം അവനെ ശിക്ഷിക്കാൻ
ഒരു ദൂതനെ അയയ്ക്കും.
12കുട്ടി മോഷ്ടിക്കപ്പെട്ടതിൽ കോപിച്ചുനിൽ
ക്കുന്ന തള്ളക്കരടിയെ കാണുന്നത് അപകടക
രമാണ്. എങ്കിലും ഭോഷത്തം കാണിക്കാൻ മാത്രം
തിരക്കുകൂട്ടുന്ന വിഡ്ഢിയെ കാണുന്നതിലും
ഭേദമാണത്.
13നിനക്കു നന്മ ചെയ്യുന്നവരോടു തിന്മയൊ
ന്നും ചെയ്യരുത്. നീ അങ്ങനെ ചെയ്താൽ ബാ
ക്കി ജീവിതകാലം നിനക്കു ദുരിതമുണ്ടാകും.
14തർക്കം തുടങ്ങുന്നത് ഒരു അണക്കെട്ടു പൊട്ടി
ച്ചുവിടുന്നതുപോലെയാണ്. അതിനാൽ വഷ
ളാകും മുമ്പ് വഴക്കുനിർത്തുക.
15തെറ്റു ചെയ്യാത്തവൻ ശിക്ഷിക്കപ്പെടുന്ന
തും തെറ്റു ചെയ്തവൻ ശിക്ഷിക്കപ്പെടാത്തതും
യഹോവ വെറുക്കുന്നു.
16ഭോഷനു പണമുണ്ടെങ്കിൽ അത് നിരർത്ഥ
കമാകുന്നു. എന്തെന്നാൽ, ജ്ഞാനിയാകാൻ ആ
പണം അയാളുപയോഗിക്കുന്നില്ല.
17സുഹൃത്ത് എപ്പോഴും സ്നേഹിക്കുന്നു. യ
ഥാർത്ഥസഹോദരൻ എല്ലായ്പ്പോഴും കുഴപ്പങ്ങ
ളുണ്ടാകുമ്പോഴും നിന്നെ സഹായിക്കുകയും
ചെയ്യും.
18അന്യൻെറ കടത്തിൻെറഉത്തരവാദിത്വം ഒരു
ഭോഷൻ മാത്രമേ ഏറ്റെടുക്കൂ.
19തർക്കിക്കുന്നത് ആസ്വദിക്കുന്നവൻ പാപ
വും ആസ്വദിക്കുന്നു. ആത്മപ്രശംസ നടത്തുന്ന
വൻ സ്വയം കുഴപ്പങ്ങൾ ക്ഷണിച്ചുവരുത്തുക
യാണ്.
20വക്രഹൃദയമുള്ളവന് നേട്ടങ്ങളൊന്നുമുണ്ടാ
കില്ല. നുണ പറയുന്നവന് കുഴപ്പങ്ങളുണ്ടാകും.
21ഭോഷനായ പുത്രനുള്ളപിതാവ് വളരെ ദു:
ഖിക്കും. ഭോഷൻെറ പിതാവ് സന്തോഷിക്കുക
യില്ല.
22സന്തോഷം നല്ല മരുന്നു പോലെയാകുന്നു.
ദു:ഖമാകട്ടെ രോഗം പോലെയും.
23ദുഷ്ടൻ അന്യരെ ചതിക്കാൻ രഹസ്യമായി
പണം പറ്റുന്നു.
24ജ്ഞാനി എപ്പോഴും ഏറ്റവും നല്ലതു പ്രവർ
ത്തിക്കുന്നതിനെപ്പറ്റി ആലോചിക്കുന്നു. എന്നാ
ൽ ഭോഷൻഎപ്പോഴും വിദൂരസ്ഥലങ്ങളെ സ്വ
പ്നം കാണുന്നു.
25ഭോഷനായപുത്രൻ തൻെറപിതാവിന് ദു:ഖ
മുണ്ടാക്കുന്നു. ഭോഷനായ പുത്രൻ തനിക്കു ജന്മ
മേകിയ അമ്മയ്ക്കും ദു:ഖമുണ്ടാക്കുന്നു.
26നിരപരാധിയെ ശിക്ഷിക്കുന്നതു തെറ്റാകു
ന്നു. വിശ്വസ്തരായ നേതാക്കളെ ശിക്ഷിക്കുന്ന
തു തെറ്റാകുന്നു.
27ജ്ഞാനി വാക്കുകൾ സൂക്ഷിച്ചുപയോഗി
ക്കുന്നു. ജ്ഞാനി വേഗത്തിൽ കോപിക്കുന്നില്ല.
28ശാന്തനായിരുന്നാൽ ഭോഷനും ജ്ഞാനി
യെപ്പോലെ തോന്നിക്കും. ഒന്നും മിണ്ടാതിരുന്നാ
ൽ താൻ ജ്ഞാനിയാണെന്ന് ജനം ധരിക്കുന്നു.

18 ചിലർ അന്യർക്കു ചുറ്റിലും നിൽക്കാ
നിഷ്ടപ്പെടുന്നില്ല. അവർ തങ്ങൾക്കു
തോന്നിയതുപോലെ പ്രവർത്തിക്കുന്നു. നല്ല ഉ
പദേശങ്ങൾ കിട്ടുമ്പോൾ അവർ വ്യസനിക്കുക
യും ചെയ്യുന്നു.
2ഭോഷൻ അന്യരിൽനിന്നു പഠിക്കാനാഗ്രഹി
ക്കുന്നില്ല. സ്വന്തം ആശയങ്ങൾ പറയാനാണവ
നിഷ്ടപ്പെടുക.
3ദുഷ്ടനെ മനുഷ്യരിഷ്ടപ്പെടുന്നില്ല. ആ ഭോ
ഷനെ ജനം പരിഹസിക്കുന്നു.
4ജ്ഞാനിയുടെ വാക്കുകൾ ആഴമുള്ള കിണ
റ്റിൽ-ജ്ഞാനത്തിൻെറ കിണർ-നിന്നും ഉയരുന്ന
വെള്ളം പോലെയാകുന്നു!
5നീതിയോടെ മനുഷ്യരുടെ ന്യായവിധി നട
ത്തണം. അപരാധികളെ വെറുതെ വിടുമ്പോൾ
നീതിമാന്മാരോടു നിങ്ങൾ നീതി പുലർത്തു
ന്നില്ല.
6ഭോഷൻ തൻെറ വാക്കുകളിൽ സ്വയം ആപ
ത്തു വരുത്തിവയ്ക്കുന്നു. അവൻെറ വാക്കുകൾ
കലഹമുണ്ടാക്കും.

7ഭോഷൻ സംസാരിക്കുമ്പോൾ അവൻ സ്വയം
നശിപ്പിക്കുകയാണ്. സ്വന്തം വാക്കുകൾ അവ
നെ കുടുക്കുന്നു.

8ആളുകൾ എപ്പോഴും പരദൂഷണം കേൾക്കാ
നാഗ്രഹിക്കുന്നു-അതവർക്ക് വയറ്റിലേക്കു നല്ല
യാഹാരം ചെല്ലുമ്പോലെയാകുന്നു.

9തിന്മചെയ്യുന്നവൻ വസ്തുക്കൾ നശിപ്പിക്കു
ന്നവനെപ്പോലെ ദോഷം ചെയ്യുന്നവനാകുന്നു.

10യഹോവയുടെ നാമത്തിൽ വളരെ കരുത്തു
ണ്ട്. അതൊരു ശക്തിഗോപുരം പോലെയാണ്.
നീതിമാന്മാർക്ക് അവന്റെയടുക്കലേക്കു ചെന്ന്
സുരക്ഷിതരാകാം.

11തങ്ങളുടെസമ്പത്ത് തങ്ങളെ രക്ഷിക്കും എ
ന്ന് ധനികർ കരുതുന്നു. അതൊരു ശക്തിദുർഗ്ഗം
പോലെയാണെന്നവർ കരുതുന്നു.

12അഹങ്കാരിക്ക് ദീർഘകാലം നിലനില്പില്ല.
എന്നാൽ വിനീതൻ ആദരിക്കപ്പെടും.

13നിങ്ങൾ മറുപടിപറയുംമുമ്പ് സംസാരിച്ചു
തീർക്കാൻ അന്യരെ അനുവദിക്കണം. അങ്ങനെ
ചെയ്താൽ നിങ്ങൾ അപമാനിതരാവുകയോ
ഭോഷനായി പരിഗണിക്കപ്പെടുകയോ ഇല്ല.

14നല്ല മനസ്സുള്ളവൻ രോഗാവസ്ഥയെ അതി
ജീവിക്കും. എന്നാൽ നിരാശനെ സന്തോഷിപ്പി
ക്കാൻ ആർക്കുമാവില്ല.

15ജ്ഞാനി കൂടുതൽ പഠിക്കാനാഗ്രഹിക്കുന്നു.
കൂടുതൽ ജ്ഞാനത്തിനായി അയാൾ കൂടുതൽ
അടുത്തു ചെവിയോർക്കുന്നു.

16പ്രമാണിയെ കാണാൻ ചെല്ലുമ്പോൾ കാ
ഴ്ചദ്രവ്യം കൊണ്ടുപോവുക. അപ്പോൾ നിങ്ങ
ൾക്കു വേഗം അയാളെ കാണാനാകും.

17ആരെങ്കിലും വന്നുചോദ്യം ചെയ്യും വരെ
ആദ്യം സംസാരിക്കുന്നവനാണു ശരി.

18ശക്തന്മാർ തർക്കിക്കുമ്പോൾ പ്രശ്നപരി
ഹാരത്തിനു പറ്റിയ വഴി നറുക്കിടുകയാണ്.

19നിങ്ങൾ സ്വന്തം സുഹൃത്തിനെ അപമാനി
ച്ചാൽ ശക്തമായകോട്ടയുള്ള നഗരത്തെ തോല്പി
ക്കുന്നതിനെക്കാളും വിഷമമായിരിക്കും അയാളെ
തോല്പിക്കുക. വഴക്കുകൾ മനുഷ്യരെ ശക്തമായ
സാക്ഷകളിട്ട കവാടങ്ങളുള്ള കൊട്ടാരക്കവാട
ങ്ങൾ പോലെ വേർതിരിക്കുന്നു.

20നിങ്ങളുടെ വാക്കുകൾ നിങ്ങളുടെ ജീവിത
ത്തെ ബാധിക്കുന്നു. നല്ല കാര്യങ്ങൾ പറഞ്ഞാൽ
നിങ്ങൾക്കു നന്മ സംഭവിക്കും. ചീത്തക്കാര്യങ്ങ
ളാണു പറയുന്നതെങ്കിൽ നിങ്ങൾക്കുദോഷങ്ങ
ൾ സംഭവിക്കും.

21മരണമോ ജീവനോ കൊണ്ടുവരാൻ കഴിയു
ന്നവാക്കുകൾ നാവിൽനിന്നും വരും. സംസാ
രിക്കാനിഷ്ടപ്പെടുന്നവർ അതു കൊണ്ടുവരുന്ന
തു സ്വീകരിക്കാൻ തയ്യാറായിരിക്കണം.

22ഭാര്യയെ കണ്ടെത്തിയവൻ ഒരു നല്ലകാര്യം
കണ്ടെത്തി. യഹോവ നിങ്ങളിൽ സംപ്രീതനെ
ന്നവൾ തെളിയിക്കുന്നു.

23ദരിദ്രൻ സഹായത്തിനായി പ്രാർത്ഥിക്കും.
എന്നാൽ ധനികൻ മറുപടി പറയുന്നതു പരു
ഷമായിട്ടാകുന്നു.

24ചിലസുഹൃത്തുക്കൾ നാശം വരുത്തും എ
ന്നാൽ യഥാർത്ഥസുഹൃത്താകട്ടെ ചിലപ്പോൾ
ഒരു സഹോദരനെക്കാളും ശ്രേഷ്ഠനായിരിക്കും.

19 നുണപറയുകയും മനുഷ്യരെ വഞ്ചിക്കു
കയും ചെയ്യുന്ന ഭോഷനായിരിക്കുന്നതി
ലും ഭേദം ദരിദ്രനും വിശ്വസ്തനുമായിരിക്കുന്ന
താണ്.

2എന്തിനെയെങ്കിലും പറ്റി ആവേശം കൊള്ളു
ന്നത് നന്നല്ല. എന്താണു ചെയ്യുന്നതെന്നതിനെ
പ്പറ്റി നല്ലബോധം വേണം. എടുത്തുചാടി ഒന്നും
ചെയ്യരുത്. അത് നിങ്ങൾ തെറ്റായി പ്രവർത്തി
ക്കാനിടയാക്കും.

3ഒരുവന്റെ സ്വന്തം ഭോഷത്തം അയാളുടെ
ജീവിതം തകർക്കും. പക്ഷേ അവൻ യഹോവ
യെ പഴിക്കും.

4ധനികന് ധാരാളം സുഹൃത്തുക്കളുണ്ടാകും. ദ
രിദ്രനെ, തനിക്കുള്ള സുഹൃത്തുക്കൾ പോലും
ഉപേക്ഷിച്ചു പോകും.

5മറ്റൊരാൾക്കെതിരെ നുണ പറയുന്നവൻ ശി
ക്ഷിക്കപ്പെടും. നുണ പറയുന്നവൻ സുരക്ഷിത
നായിരിക്കില്ല.

6ധാർമ്മികനോടു സൗഹൃദം സ്ഥാപിക്കാൻ അ
നേകർ കൊതിക്കും. സമ്മാനങ്ങൾ നൽകുന്നവ
നോടു കൂട്ടു കൂടാൻ എല്ലാവരും ആഗ്രഹിക്കുന്നു.

7ദരിദ്രനോടു സ്വന്തം വീട്ടുകാർപോലും എ
തിരാകുന്നു. സുഹൃത്തുക്കളെല്ലാം അവനിൽ നി
ന്നകലും. അയാൾ അവരോടുസഹായം യാചി
ച്ചാൽപ്പോലും അവരവന്റെ അടുത്തേക്കു പോ
കില്ല.

8സ്വയം ഇഷ്ടപ്പെടുന്നവൻ ജ്ഞാനിയാകാ
ൻ കഠിനാദ്ധ്വാനം ചെയ്യും. മനസ്സിലാക്കാൻ
അവൻ നന്നായിശ്രമിക്കുകയും അതിനു ഫലമു
ണ്ടാവുകയും ചെയ്യും.

9കള്ളസ്സാക്ഷി ശിക്ഷിക്കപ്പെടും! നുണ പറയു
ന്നവൻ നശിപ്പിക്കപ്പെടും.

10ഭോഷൻ ധനികനാവുകയില്ല. അടിമ രാജ
കുമാരിയെ ഭരിക്കുമ്പോലെയായിരിക്കുമത്.

11ജ്ഞാനിയെ ജ്ഞാനം ക്ഷമാശീലനാക്കുന്നു.
തന്നോടു തെറ്റുചെയ്യുന്നവരോട് അവൻ ക്ഷമി
ക്കുന്നത് അത്ഭുതകരം.

12ക്രുദ്ധനായ രാജാവിന്റെ വാക്കുകൾ സിം
ഹത്തിന്റെ ഗർജ്ജനം പോലെയാകുന്നു. എ
ന്നാൽ അദ്ദേഹത്തിന്റെ ആശംസകളാകട്ടെ പു
ല്ലിന്മേൽ ചാറുന്ന ചെറുമഴ പോലെയും.

13ഭോഷനായ പുത്രൻ തന്റെപിതാവിന് ആ
പത്പ്രളയം തന്നെ കൊണ്ടുവരുന്നു. നിരന്തരം
ആവലാതിപ്പെടുന്ന ഭാര്യയാകട്ടെ നിലയ്ക്കാ
തെ ഇറ്റുവീഴുന്ന വെള്ളം പോലെയും.

14മനുഷ്യർക്ക് മാതാപിതാക്കളിൽ നിന്നു വീടു
കളും പണവും കിട്ടുന്നു. എന്നാൽ യഹോവ
യിൽ നിന്നുള്ളസമ്മാനമാണ് നല്ല ഭാര്യ.

15മടിയന് സമൃദ്ധമായി ഉറക്കം കിട്ടിയെന്നു
വരാം. പക്ഷേ അവന്റെവിശപ്പ് വളരെ വലുതാ
യിരിക്കും.

16നിയമം അനുസരിക്കുന്നവൻ സ്വയം സംര
ക്ഷിക്കുന്നു. എന്നാൽ അത് പ്രധാനമല്ലെന്നു
കരുതുന്നവൻ വധിക്കപ്പെടും.

17ദരിദ്രർക്കു പണം കൊടുക്കുന്നത് യഹോവ
യ്ക്കു കടം കൊടുക്കുമ്പോലെയാകുന്നു. അവ
രോടു കരുണ കാട്ടിയതിനു യഹോവ പ്രതിഫ
ലം തരും.

18നിങ്ങൾ മകനെ പഠിപ്പിക്കുകയും അവനു
തെറ്റു പറ്റുമ്പോൾ തിരുത്തുകയും ചെയ്യുക.
അങ്ങനെ ചെയ്യാൻ വിസമ്മതിച്ചാൽ, നിങ്ങള
വനെ സ്വയം നശിക്കാൻ വിടുകയായിരിക്കും.

19ക്ഷിപ്രകോപിക്ക് അതിന്റെ വില നൽകേ
ണ്ടിവരും. നിങ്ങളവനെ കുഴപ്പങ്ങളിൽനിന്നും
മാറ്റിനിർത്തിയാലും അവൻ വീണ്ടും വീണ്ടും
അതുതന്നെ ചെയ്തു കൊണ്ടേയിരിക്കും.

20ഉപദേശം കേൾക്കുകയും അച്ചടക്കം പാലി
ക്കുകയും ചെയ്യുക. അപ്പോൾ നിങ്ങൾ ജ്ഞാനി
കളാകും.

21മനുഷ്യർക്ക് ധാരാളം ആശയങ്ങളുണ്ടാകും.
പക്ഷേ യഹോവയുടെ പദ്ധതിയേ വിജയിക്കൂ.
22ഓരോരുത്തർക്കും വിശ്വസ്തനും നേരുള്ളവ
നുമാകണമെന്നാണ് ആഗ്രഹം- അവിശ്വസ്ത
നാകുന്നതിലും ഭേദം ദരിദ്രനാകുന്നതാകുന്നു.
23യഹോവയെ ആദരിക്കുന്നവന് നല്ലൊരു ജീ
വിതം. അയാൾ സ്വന്തം ജീവിതത്തിൽ സംതൃ
പ്തനാകുന്നു. ആപത്തുകളെപ്പറ്റിയുള്ള പേടി
യും അയാൾക്കുവേണ്ട.
24സ്വന്തം കാര്യം നോക്കാൻ പോലും കഴിയാ
ത്തത്രമടിയന്മാരാണു ചിലർ. സ്വന്തം കിണ്ണത്തി
ൽനിന്നും ഭക്ഷണമെടുത്തു വായിൽ വയ്ക്കാൻ
പോലും ശ്രമിക്കാത്തത്ര മടിയന്മാർ!
25ഒന്നിനോടും ആദരവു കാണിക്കാത്തവർ
ശിക്ഷിക്കപ്പെടണം. ഭോഷനെ അവന്റെ പാഠം
ബലമായി പഠിപ്പിക്കണം. എന്നാൽ ജ്ഞാനി
യെ പഠിപ്പിക്കാൻ അല്പം പോലും ശ്രമിക്കേണ്ട
തില്ല.
26പിതാവിൽനിന്നും എല്ലാം മോഷ്ടിച്ചിട്ട്
അമ്മയെ ഓടിച്ചുവിടുന്ന പുത്രൻ എപ്പോഴും
വെറുക്കപ്പെടുന്ന നാണം കെട്ടവനാകുന്നു.
27ഉപദേശങ്ങൾ ശ്രദ്ധിക്കുന്നതു നിർത്തുന്ന
വൻ വൃത്തികെട്ടതെറ്റുകൾ വരുത്തിക്കൊണ്ടേ
യിരിക്കും.
28കള്ളസ്സാക്ഷി ന്യായത്തെ ഒരു തമാശയാക്കു
ന്നു! ദുഷ്ടന്മാർപറയുന്നത് കൂടുതൽ തിന്മ കൊ
ണ്ടുവരുന്നു.
29താൻ അന്യനെക്കാൾ ശ്രേഷ്ഠനെന്നു കരുതു
ന്നവൻ ശിക്ഷിക്കപ്പെടും. ആ ഭോഷൻ ശിക്ഷി
ക്കപ്പെടണം.

20 വീഞ്ഞും മദ്യവും മനുഷ്യന്റെ ആത്മ
നിയന്ത്രണം നഷ്ടപ്പെടുത്തുന്നു. അവർ
ഒച്ചയുണ്ടാക്കാനും വീമ്പു പറയാനും തുടങ്ങു
ന്നു. അവർ കുടിച്ച് ഭോഷത്തങ്ങൾ ചെയ്യുന്നു.
2രാജാവിന്റെ കോപം സിംഹഗർജ്ജനം പോ
ലെയാകുന്നു. രാജാവിന്റെ കോപം ഇളക്കിവി
ട്ടാൽ നിങ്ങൾക്കു ജീവൻ തന്നെ നഷ്ടപ്പെട്ടേ
ക്കാം.
3ഏതൊരു ഭോഷനും ഒരു തർക്കം തുടങ്ങാം.
അതിനാൽ തർക്കിക്കാൻ വരാത്തവനെ ആദരി
ക്കണം.
4വിത്തു വിതയ്ക്കാൻ പോലും തയ്യാറാകാ
ത്ത മടിയൻ വിളവെടുപ്പു സമയത്തു നോക്കു
മ്പോൾ ഒന്നും കാണില്ല.
5ആഴമുള്ള കിണറ്റിൽനിന്നും കിട്ടുന്ന വെള്ളം
പോലെയാണ് നല്ല ഉപദേശം. എന്നാൽ അന്യ
നിൽ നിന്നു പഠിക്കാൻ ജ്ഞാനി കഠിനാദ്ധ്വാനം
ചെയ്യും.
6തങ്ങൾ വിശ്വസ്തരും സ്നേഹം നിറഞ്ഞ
വരുമാണെന്ന് പലരും പറയുന്നുണ്ട്. എന്നാൽ
യഥാർത്ഥത്തിൽ അത്തരത്തിലുള്ളവരെ കണ്ടെ
ടുക്കുക വിഷമകരം തന്നെ.
7നീതിമാൻ നല്ല ജീവിതം നയിക്കുന്നു. അവ
ന്റെ കുട്ടികൾ അനുഗ്രഹിക്കപ്പെടും.
8ജനത്തിന്റെ ന്യായവിധി നടത്തുമ്പോൾ തി
ന്മയെ നന്മയിൽനിന്നും വേർതിരിക്കാൻ രാജാ
വ് പ്രത്യേകം ശ്രദ്ധിക്കണം.
9താനെപ്പോഴും ശ്രേഷ്ഠമായതു ചെയ്യുന്നെ
ന്ന് യഥാർത്ഥത്തിൽ ആർക്കെങ്കിലും പറയാനാ
കുമോ? തനിക്കു പാപമൊന്നുമില്ലെന്ന് ആർ
ക്കെങ്കിലും പറയാനാകുമോ? ഇല്ല!
10കള്ളത്തുലാസും കള്ളത്തോതും കൊണ്ട് മനു
ഷ്യനെ പറ്റിക്കുന്നവരെ യഹോവ വെറുക്കുന്നു.
11ഒരു കൊച്ചുകുഞ്ഞുപോലും തന്റെ പ്രവൃ
ത്തികൊണ്ട് താൻ ശരിയോ തെറ്റോ എന്നു
കാണിക്കുന്നു. നിങ്ങൾക്ക് ആ കുട്ടിയെ നിരീ
ക്ഷിച്ച് അവൻ വിശ്വസ്തനും നല്ലവനുമാണോ
എന്നു നിശ്ചയിക്കാം.
12നമുക്ക് കാണാൻ കണ്ണുകളും കേൾക്കാൻ
ചെവികളും യഹോവ നൽകിയിട്ടുണ്ട്. യഹോ
വയാണവ നമുക്കുവേണ്ടി സൃഷ്ടിച്ചത്!
13നീ ഉറങ്ങാൻ ഇഷ്ടപ്പെട്ടാൽ ദരിദ്രനാകും.
ഉള്ള സമയത്ത് അദ്ധ്വാനിക്കുകയാണെങ്കിൽ ധാ
രാളം ഭക്ഷണം നിനക്കുകിട്ടും.
14നിന്നിൽനിന്നും ചിലതു വാങ്ങിക്കുന്നവൻ
“ഇതു നന്നല്ല! വിലക്കൂടുതലാണിതിന്!” എ
ന്നൊക്കെ പറയും. എന്നിട്ടയാൾ അന്യരോടു
പോയിപ്പറയും താനൊരു നല്ല ഇടപാടു നട
ത്തിയെന്ന്.
15സ്വർണ്ണവും രത്നങ്ങളും ഒരുവനെ ധനികനാ
ക്കും. എന്നാൽ താൻ പറയുന്ന കാര്യങ്ങളെപ്പറ്റി
ബോധമുള്ളവനാണ് കൂടുതൽ ധനികൻ.
16അന്യന്റെ കടത്തിന്റെ ഉത്തരവാദിത്വമേ
റ്റാൽ നിനക്ക് നിന്റെ വസ്ത്രം നഷ്ടപ്പെടും.
17വഞ്ചനയിലൂടെ നേടുന്നതു നല്ലതെന്നു നി
നക്കു തോന്നാം. എന്നാൽ ആത്യന്തികമായി
അതു വിലകെട്ടതാകും.
18പദ്ധതികളിടുംമുമ്പ് നല്ല ഉപദേശം നേടുക.
യുദ്ധത്തിനു പുറപ്പെടുകയാണെങ്കിൽ മാർഗ്ഗ
നിർദ്ദേശത്തിനായി യുദ്ധവിദഗ്ദ്ധന്മാരെ ക
ണ്ടെത്തുക.
19അന്യരെപ്പറ്റി അപവാദം പറയുന്നവനെ
ആശ്രയിക്കാൻ കൊള്ളില്ല. അതിനാൽ വായാടി
കളുമായി കൂട്ടുകൂടാതിരിക്കുക.
20പിതാവിനെയോ മാതാവിനെയോ ശപി
ക്കുന്നവൻ ഇരുട്ടിൽ അണയുന്ന പ്രകാശം പോ
ലെയാകുന്നു.
21അനായാസേന നേടിയ ധനം പിന്നീട്
ഗുണം ചെയ്യില്ല.
22നിനക്കെതിരെ തെറ്റു ചെയ്തവനെ നീ ശി
ക്ഷിക്കരുത്. യഹോവയ്ക്കായി കാത്തിരിക്കുക!
അവസാനം ഈ പ്രശ്നത്തിൽ വിജയം നേടാൻ
അവൻ നിന്നെ സഹായിക്കും.
23ചിലർ തെറ്റായ തൂക്കങ്ങളും തോതുകളും
ഉപയോഗിക്കുന്നു. അന്യരെ ചതിക്കാനാണ് അ
വർ അതുപയോഗിക്കുന്നത്. യഹോവ അതു
വെറുക്കുന്നു. അതവനെ സന്തോഷിപ്പിക്കുന്നി
ല്ല!
24ഓരോരുത്തർക്കും എന്തു സംഭവിക്കുമെന്നു
യഹോവ നിശ്ചയിക്കുന്നു. അതിനാൽ തന്റെ
ജീവിതത്തിലെന്തു സംഭവിക്കുമെന്ന് ആർക്കു
മനസ്സിലാക്കാൻ കഴിയും?
25ദൈവത്തിനു നേർച്ച നേരാൻ വളരെ ആ
ലോചിച്ചുവേണം. പിന്നീട്, അങ്ങനെ നേരാ
തിരുന്നിരുന്നെങ്കിൽ എന്നു നിനക്കു തോന്നാം.
26ആരാണു ദുഷ്ടന്മാരെന്ന് ജ്ഞാനിയായ രാ
ജാവ് നിശ്ചയിക്കും. അവരെ ആ രാജാവ് ശിക്ഷി
ക്കുകയും ചെയ്യും.
27യഹോവയ്ക്കുള്ള വിളക്കു പോലെയാണൊ
രുവന്റെ ആത്മാവ്. ഒരുവന്റെ ഉള്ളിലിരിപ്പ
റിയാൻ യഹോവയ്ക്കു കഴിയും.
28രാജാവ് വിശ്വസ്തനും കൂറുള്ളവനുമെങ്കി
ൽ അവന്റെ അധികാരം തുടരും. അവന്റെ
യഥാർത്ഥസ്നേഹം അവന്റെ രാജ്യത്തെ ശക്ത
മാക്കും.
29ചെറുപ്പക്കാരനെ അവന്റെ കരുത്തു കണ്ട്
നാം അഭിനന്ദിക്കുന്നു. എന്നാൽ വൃദ്ധനെ അയാ

ളുടെ നരച്ചമുടികണ്ട് നാം ആദരിക്കുന്നു. അ
യാൾ മുഴുവൻ ജീവിതവും നയിച്ചെന്നാണതു
സൂചിപ്പിക്കുന്നത്.
30ശിക്ഷിക്കപ്പെട്ടാൽ നാം തെറ്റു ചെയ്യുന്നതവ
സാനിപ്പിക്കും. വേദന ഒരുവനിൽമാറ്റമുണ്ടാക്കും.
21 വയലുകൾ നനയ്ക്കാൻ കർഷകർ ചാ
ലുകൾ കീറുന്നു. വ്യത്യസ്ത ചാലുകൾ
അടച്ച് അവർ വെള്ളത്തിന്റെ ഗതി തിരിച്ചു
വിടുന്നു. രാജാവിന്റെ മനസ്സിനെ യഹോവ
യും അതേപോലെ നിയന്ത്രിക്കുന്നു. രാജാവി
നെ തനിക്കിഷ്ടമുള്ളിടത്തേക്കു നയിക്കാൻ യ
ഹോവയ്ക്കു കഴിയും.
2താൻ ചെയ്യുന്നതെല്ലാം ശരിയെന്നൊരുവൻ
കരുതുന്നു. എന്നാൽ മനുഷ്യരുടെ പ്രവൃത്തിക
ളുടെ യഥാർത്ഥ കാരണങ്ങൾ യഹോവ വിധി
ക്കുന്നു.
3ശരിയും ന്യായവുമായതു ചെയ്യുക. ബലിക
ളെക്കാൾ യഹോവ സ്നേഹിക്കുന്നത് അവയാ
ണ്.
4അഹന്തയോടെയുള്ള നോട്ടവും അഹന്തയു
ള്ള ചിന്തകളും പാപമാകുന്നു. ഒരുവന്റെ ദുഷ്ട
തയെയാണതു കാണിക്കുന്നത്.
5ശ്രദ്ധയോടെയുള്ള പദ്ധതികൾ നേട്ടമുണ്ടാ
ക്കും. അശ്രദ്ധയോടെ കാര്യങ്ങൾ വേഗത്തിൽ
ചെയ്യുന്നവൻ ദരിദ്രനായിത്തീരും.
6വഞ്ചനയിലൂടെ ധനികനായാൽ ആ സമ്പ
ത്തു വേഗം നശിക്കും. നിന്റെ സമ്പത്തു നിന്നെ
മരണത്തിലേക്കു നയിക്കും.
7ദുഷ്ടർ ചെയ്യുന്ന തിന്മകൾ അവരെ നശിപ്പി
ക്കും. ശരിയായതു ചെയ്യാൻ അവർ വിമുഖത
കാട്ടുന്നു.
8ദുഷ്ടർ അന്യരെ എപ്പോഴും ചതിക്കുന്നു.
എന്നാൽ നീതിമാന്മാർ വിശ്വസ്തരും നേരുള്ള
വരുമാകുന്നു.
9വഴക്കുണ്ടാക്കുന്ന ഭാര്യയോടൊപ്പം വീട്ടിൽ
കഴിയുന്നതിലും ഭേദം മേൽക്കൂരയിൽ കഴിയുന്ന
താണ്.
10ദുഷ്ടർ കൂടുതൽ തിന്മ ചെയ്യാനാഗ്രഹിക്കു
ന്നു. അവർ തനിക്കു ചുറ്റുമുള്ളവരോടു അല്പവും
കരുണ കാട്ടുകയുമില്ല.
11ദൈവത്തെ പരിഹസിക്കുന്നവനെ ശിക്ഷി
ക്കുക. ഭോഷൻ അതുകണ്ട് പാഠം പഠിക്കട്ടെ.
അവർ ജ്ഞാനികളാകും. അപ്പോളവർക്ക് കൂടു
തൽ അറിവുണ്ടാകും.
12ദൈവം നല്ലവനാകുന്നു. ദുഷ്ടരുടെ പ്രവൃ
ത്തികൾ ദൈവം അറിയുന്നു. അവൻ അവരെ
ശിക്ഷിക്കുകയും ചെയ്യും.
13ദരിദ്രനെ സഹായിക്കാത്തവന് ആവശ്യം വ
രുമ്പോൾപോലും സഹായം കിട്ടുകയില്ല.
14ഒരുവൻ നിന്നോടുകോപിച്ചാൽ അവന് ര
ഹസ്യമായി ഒരു സമ്മാനം നൽകുക. രഹസ്യമാ
യി നൽകുന്ന സമ്മാനത്തിന് വലിയ കോപ
ത്തെ തടയാനാകും.
15നീതി നടപ്പാക്കുന്നത് നീതിമാന്മാരെ സ
ന്തോഷിപ്പിക്കുന്നു. അതു ദുഷ്ടരെ ഭയപ്പെടു
ത്തുകയും ചെയ്യുന്നു.
16ജ്ഞാനത്തിന്റെ വഴി വിട്ടുപോകുന്നവൻ
നാശത്തിലേക്കാണു പോകുന്നത്.
17ആഹ്ലാദത്തെ പരമപ്രധാനമായി കരുതുന്ന
വൻ ദരിദ്രനാകും. വീഞ്ഞും ഭക്ഷണവും സ്നേ
ഹിക്കുന്നവൻ ഒരിക്കലും ധനികനാവുകയുമി
ല്ല.
18ദുഷ്ടന്മാർ, തങ്ങൾ നീതിമാനോടു ചെയ്ത
തിന്മകൾക്ക് പ്രായശ്ചിത്തം ചെയ്യേണ്ടിവരും.
വിശ്വസ്തരല്ലാത്തവർ തങ്ങൾ വിശ്വസ്തരോ
ടു ചെയ്ത തെറ്റുകൾക്കെല്ലാം പ്രായശ്ചിത്തം
ചെയ്യേണ്ടിവരും.
19ക്ഷിപ്രകോപിയും കലഹത്തെ സ്നേഹി
ക്കുന്നവളുമായ ഭാര്യയോടൊത്തു വസിക്കുന്ന
തിനെക്കാൾ ഭേദമാണ് മരുഭൂമിയിൽ വസിക്കു
ന്നത്.
20ജ്ഞാനി തനിക്കാവശ്യമുള്ളതു സമ്പാദിക്കു
ന്നു. എന്നാൽ ഭോഷൻ കിട്ടുന്നപടിവേഗം അ
തുപയോഗിക്കുന്നു.
21എപ്പോഴും സ്നേഹവും കാരുണ്യവും കാട്ടു
ന്നവന് നല്ല ജീവിതവും സമൃദ്ധിയും ആദരവും
കിട്ടും.
22ജ്ഞാനിക്ക് എന്തു ചെയ്യുവാനും കഴിയും.
കരുത്തർ പ്രതിരോധിക്കുന്ന നഗരത്തെ അവന്
ആക്രമിക്കാൻ കഴിയും. തങ്ങളെ രക്ഷിക്കുമെന്ന്
അവർ കരുതുന്ന കോട്ടയെയും നശിപ്പിക്കാൻ
അവനു കഴിയും.
23സ്വന്തം വാക്കുകൾ ശ്രദ്ധയോടെ ഉപയോ
ഗിക്കുന്നവൻ സ്വയം ആപത്തിൽനിന്നും രക്ഷി
ക്കുന്നു.
24താൻ മറ്റുള്ളവരെക്കാൾ ശ്രേഷ്ഠനെന്ന് അഹ
ങ്കാരി കരുതുന്നു. സ്വന്തം പ്രവൃത്തികൊണ്ട് അവ
ൻ തന്റെ ദുഷ്ടത തെളിയിക്കുന്നു.
25-26മടിയൻ കൂടുതൽ കൂടുതൽ ആഗ്രഹിക്കു
മ്പോൾ അവൻ സ്വയം നശിപ്പിക്കുകയാണ്.
അവയ്ക്കായി അദ്ധ്വാനിക്കാൻ കൂട്ടാക്കാത്തതി
നാലാണയാൾ സ്വയം നശിക്കുന്നത്. എന്നാൽ
നീതിമാൻ സമൃദ്ധമായുള്ളതിൽനിന്നും ദാനം
ചെയ്യുന്നു.
27സ്വാർത്ഥലാഭത്തിനു വേണ്ടി ദുഷ്ടന്മാർ ന
ടത്തുന്ന വഴിപാടുകൾ യഹോവയെ സന്തോ
ഷിപ്പിക്കുന്നില്ല.
28നുണ പറയുന്നവൻ നശിപ്പിക്കപ്പെടും. ആ
നുണകൾ കേട്ടുകൊണ്ടിരിക്കുന്നവനും അവ
നോടൊപ്പം നശിപ്പിക്കപ്പെടും.
29താൻ ശരിയാണെന്ന് നീതിമാൻ എപ്പോ
ഴുമറിയുന്നു. എന്നാൽ ദുഷ്ടനോ അതഭിനയി
ക്കണം.
30യഹോവ എതിരുനിൽക്കുന്ന പദ്ധതി നട
പ്പാക്കാനും മാത്രം ജ്ഞാനമുള്ള ആരുമില്ല.
31മനുഷ്യർക്ക് യുദ്ധത്തിനെല്ലാമൊരുക്കാനാ
കും, കുതിരകളെപ്പോലും. എന്നാൽ യഹോവ
വിജയം സമ്മാനിക്കാതെ അവർക്ക് വിജയി
ക്കാൻ സാധ്യമല്ല.
22 ധനികനായിരിക്കുന്നതിലും ശ്രേഷ്ഠമാ
ണ് ആദരണീയനാകുന്നത്. സൽപേരാ
ണ് സ്വർണ്ണത്തെക്കാളും വെള്ളിയെക്കാളും ശ്രേ
ഷ്ഠം.
2ധനികരും ദരിദ്രരും ഒരുപോലെയാണ്. യ
ഹോവയാണവരെയെല്ലാം സൃഷ്ടിച്ചത്.
3ആപത്തുകൾ വരുന്നതു കണ്ട് ജ്ഞാനികൾ
ഒഴിഞ്ഞുമാറുന്നു. എന്നാൽ ഭോഷന്മാർ നേരെ
അതിലേക്കുചെന്ന് അതിലെ ദുരിതങ്ങൾ നേരി
ട്ടനുഭവിക്കുന്നു.
4യഹോവയെ ആദരിക്കുകയും വിനീതനാ
വുകയും ചെയ്യുക. അപ്പോൾ നിങ്ങൾക്കു സമ്പ
ത്തും മഹത്വവും സത്യജീവിത വുമുണ്ടാകും.
5ദുഷ്ടർ പല ആപത്തുകളിലും കുടുങ്ങുന്നു.
എന്നാൽ സ്വന്തം പ്രാണനെപ്പറ്റി ബോധമുള്ള
വർ ആപത്തുകളിൽ നിന്നും അകന്നു നിൽ
ക്കുന്നു.
6കുട്ടിയെ ചെറുപ്പത്തിൽത്തന്നെ നേരായ മാ
ർഗ്ഗം പഠിപ്പിക്കുക. അപ്പോൾ, വളർന്നു വലുതാ

കുമ്പോൾ, അവൻ ആ വഴിയിലൂടെത്തന്നെ
ജീവിച്ചുകൊള്ളും.
7ദരിദ്രർ ധനികരുടെ അടിമകളാകുന്നു. കടം
വാങ്ങുന്നവൻ കടം കൊടുക്കുന്നവൻെറ ദാസ
നാകുന്നു.
8ആപത്തു വിതയ്ക്കുന്നവൻ ആപത്തു കൊ
യ്യും. അവസാനം താൻ അന്യർക്കു നൽകിയ
ആപത്തുകളാൽത്തന്നെ അയാൾ നശിപ്പിക്ക
പ്പെടും.
9ദാനം ചെയ്യുന്നവൻ അനുഗ്രഹിക്കപ്പെടും.
പാവങ്ങളുമായി ഭക്ഷണം പങ്കുവയ്ക്കുന്നതി
നാലാണവൻ അനുഗ്രഹിക്കപ്പെടുക.
10അന്യരെക്കാൾ ശ്രേഷ്ഠനാണു താനെന്നു ക
രുതുന്നവനെ തുരത്തുക. അവൻ പോകുമ്പോൾ
ദുരിതങ്ങളും അവനോടൊപ്പം പോകും. അങ്ങ
നെ കലഹവും വീമ്പു പറയലും അവസാനി
ക്കും.
11ശുദ്ധഹൃദയത്തെയും കാരുണ്യവാക്കുകളെ
യും സ്നേഹിക്കുന്നവൻ രാജാവിൻെറ സുഹൃ
ത്താകും.
12യഹോവ തന്നെ അറിയുന്നവരെ കണ്ടുര
ക്ഷിക്കുന്നു. എന്നാൽ തനിക്കെതിരായിരിക്കുന്ന
വരെ അവൻ നശിപ്പിക്കുന്നു.
13മടിയൻ പറയുന്നു, "എനിക്കിപ്പോൾ പണി
യെടുക്കാൻ വയ്യ. പുറത്തൊരു സിംഹമുണ്ട്.
അതെന്നെ കൊല്ലും."
14വ്യഭിചാരപാപം ഒരു കെണിയാണ്. ആ
കെണിയിൽ വീഴുന്നവനോട് യഹോവ കോ
പിക്കും.
15കുട്ടികൾ മണ്ടത്തരങ്ങൾ ചെയ്യുന്നു.
എന്നാൽ നിങ്ങളവരെ ശിക്ഷിച്ചാൽ അതാവർ
ത്തിക്കാതിരിക്കാൻ അവർ പഠിക്കും.
16സ്വയം ധനികനാകുവാൻ അന്യരെ ഉപദ്ര
വിക്കുന്നതും ധനികനു സമ്മാനങ്ങൾ നൽകുന്ന
തും നിങ്ങളെ ദരിദ്രരാക്കും.

### മുപ്പതു ജ്ഞാനവചനങ്ങൾ

17ഞാൻ പറയുന്ന കാര്യങ്ങൾ ശ്രദ്ധിക്കുക.
ജ്ഞാനികൾ പറഞ്ഞിട്ടുള്ള കാര്യങ്ങൾ നിന്നെ
ഞാൻ പഠിപ്പിക്കാം. ഈ ഉപദേശങ്ങളിൽ നിന്നും
പഠിക്കുക. 18ഇതെല്ലാം ഓർമ്മിക്കുന്നതു നിനക്കു
നന്ന്. ഈ വാക്കുകൾ പറയാൻ കഴിഞ്ഞാൽ
അതുനിന്നെ സഹായിക്കും. 19ഇക്കാര്യങ്ങൾ നി
ന്നെ ഇപ്പോൾ പഠിപ്പിക്കാം. നീ യഹോവയിൽ
ആശ്രയിക്കണം. 20നിനക്കായി മുപ്പതു വചന
ങ്ങൾ ഞാനെഴുതിയിരിക്കുന്നു. ഉപദേശത്തി
ൻെറയും ജ്ഞാനത്തിൻെറയും വാക്കുകളാണി
വ. 21ഈ വാക്കുകൾ നിന്നെ സത്യവും പ്രധാന
വുമായ കാര്യങ്ങൾ പഠിപ്പിക്കും. അപ്പോൾ
നിന്നെ അയച്ചവനോടു നല്ല മറുപടികൾ പറ
യാൻ നിനക്കു കഴിയും.

*-1-*

22ദരിദ്രരിൽ നിന്നും മോഷ്ടിക്കുന്നത് എളുപ്പ
മാണ്. എന്നാൽ അങ്ങനെ ചെയ്യരുത്. ആ ദരിദ്ര
രെ കോടതിയിൽ മുതലെടുക്കുകയും ചെയ്യരുത്.
23യഹോവ അവരുടെ ഭാഗത്താകുന്നു. അവൻ
അവരെ താങ്ങുകയും അവരിൽ നിന്നും കവർ
ന്നെടുക്കുന്നവരുടെ എല്ലാം എടുക്കുകയും ചെ
യ്യും.

*-2-*

24വേഗം കോപിക്കുന്നവനുമായി സൗഹൃദം
പാടില്ല. വേഗം ക്രോധാവേശിതനാകുന്നവ
ൻെറ അടുത്തേക്കു പോകരുത്.25അങ്ങനെ ചെ
യ്താൽ നീയും അവനെപ്പോലെ ആകാൻ പഠി
ക്കും. അപ്പോൾ അവനുള്ള ആപത്തുകളൊക്കെ
നിനക്കും ഉണ്ടാകും.

*-3-*

26അന്യരുടെ കടം വീട്ടാമെന്ന് വാഗ്ദാനം ചെ
യ്യരുത്. 27ആ കടം വീട്ടാൻ കഴിഞ്ഞില്ലെങ്കിൽ
നിനക്കുള്ളതെല്ലാം നഷ്ടമാകും. എന്തിനാണു
കിടക്കുന്ന മെത്ത നഷ്ടമാക്കുന്നത്?

*-4-*

28നിൻെറ പൂർവ്വികന്മാർ പണ്ടു വരച്ച അതിർ
ത്തിരേഖ മാറ്റരുത്.

*-5-*

29സമർത്ഥനായ തൊഴിലാളി രാജാവിനെ
സേവിക്കാൻ അർഹനാകുന്നു. പ്രമാണിമാരല്ലാ
ത്തവർക്കുവേണ്ടി അയാൾ പണിയെടുക്കേണ്ട
തില്ല.

*-6-*

23 പ്രമാണിയോടു കൂടിയിരുന്നു ഭക്ഷണം
കഴിക്കുമ്പോൾ ആരോടൊപ്പമാണ് നീയി
രിക്കുന്നതെന്ന് ഓർമ്മിക്കുക. 2ഒരിക്കലും, വിശ
പ്പുണ്ടെങ്കിൽപോലും, അധികം തിന്നരുത്.
3അവൻ വിളമ്പുന്ന നല്ലഭക്ഷണവും അധികം
തിന്നരുത്. അതൊരു കെണിയായിരിക്കാം.

*-7-*

4ധനികനാകാൻ ശ്രമിച്ച് നിൻെറ ആരോഗ്യം
നശിപ്പിക്കരുത്. വിവേകിയെങ്കിൽ നീ ക്ഷമാശീ
ലനായിരിക്കും. 5ചിറകുകൾ വച്ച് പക്ഷി പറന്നു
പോകുമ്പോലെ പണം വേഗം നഷ്ടമാകുന്നു.

*-8-*

6സ്വാർത്ഥനോടൊപ്പം ഭക്ഷണം കഴിക്കരുത്.
അവനിഷ്ടപ്പെടുന്ന വിശിഷ്ടഭോജനത്തിൽ
നിന്നും അകന്നുനിൽക്കുക.7എപ്പോഴും ചെല
വിനെപ്പറ്റി ചിന്തിക്കുന്നവനാണയാൾ. "തിന്നു
ക,കുടിക്കുക" എന്നയാൾ നിന്നോടു പറഞ്ഞേ
ക്കാം. എന്നാൽ അവൻെറ ആഗ്രഹം അതല്ല.
8അവൻെറ ഭക്ഷണം തിന്നാൽ നീ രോഗിയാകും.
നിൻെറ ഉപചാരവാക്കുകളും നന്ദിവാക്കുകളും
വ്യർത്ഥമാവുകയും ചെയ്യും.

*-9-*

9ഭോഷനെ പഠിപ്പിക്കാൻ ശ്രമിക്കരുത്. നിൻെറ
ജ്ഞാനത്തെ അവൻ പരിഹസിക്കും.

*-10-*

10പഴയ അതിർത്തിരേഖ ഒരിക്കലും നീക്കരു
ത്. അനാഥരുടെ ഭൂമി ഒരിക്കലും കൈയേറരുത്.
11യഹോവ നിനക്കെതിരാകും. ശക്തനായ യ
ഹോവ അവരെ പ്രതിരോധിക്കുന്നു.

*-11-*

12ഗുരുവിനെ ശ്രവിച്ച് അദ്ദേഹത്തിൽനിന്നും
കഴിയുന്നത്ര പഠിക്കുക.

*-12-*

13ആവശ്യമുള്ളപ്പോഴൊക്കെ കുട്ടിയെ ശിക്ഷി
ക്കുക. അതവൻെറ മരണത്തിനിടയാക്കുകില്ല.

14നീ അവനെ തല്ലുന്നത് അവൻെറ ജീവിതത്തെ
രക്ഷിക്കുകയായിരിക്കും.

*-13-*

15എൻെറമകനേ, നീ ജ്ഞാനിയായാൽ ഞാൻ
വളരെ സന്തോഷിക്കും. 16ശരിയായ കാര്യങ്ങൾ
നീ പറയുന്നതു കേൾക്കുമ്പോൾ ഞാൻ ഹൃദയ
പൂർവ്വം ആഹ്ലാദിക്കും.

*-14-*

17ദുഷ്ടരോട് അസൂയപ്പെടരുത്. എന്നാൽ യ
ഹോവയെ കഴിയുന്നത്ര ആദരിക്കുക. 18എപ്പോ
ഴും പ്രതീക്ഷയുണ്ട്. ആ പ്രതീക്ഷ ഒരിക്കലും
നഷ്ടമാവുകയുമില്ല.

*-15-*

19അതിനാൽ മകനേ, ശ്രദ്ധിക്കുക, ജ്ഞാനി
യാവുക. നേരായജീവിതം നയിക്കാൻ എപ്പോ
ഴും ശ്രദ്ധിക്കുക. 20ധാരാളം വീഞ്ഞു കുടിക്കുക
യും ഭക്ഷണം കഴിക്കുകയും ചെയ്യുന്നവരോടു
കൂട്ടുകൂടാതിരിക്കുക. 21വളരെ കുടിക്കുകയും തി
ന്നുകയും ചെയ്യുന്നവർ ദരിദ്രരായിത്തീരും. അ
വരാകെ ചെയ്യുന്നത് തിന്നുകയും കുടിക്കുകയും
ഉറങ്ങുകയുമാണ്. പെട്ടെന്നുതന്നെ അവർ ഒന്നു
മില്ലാത്തവരാകും.

*-16-*

22നിൻെറ പിതാവു പറയുന്നകാര്യങ്ങൾ ശ്ര
ദ്ധിക്കുക. പിതാവില്ലാതെ നീയൊരിക്കലും ജനി
ക്കുമായിരുന്നില്ല. വൃദ്ധയായിരിക്കുമ്പോഴും നി
ൻെറ മാതാവിനെ ആദരിക്കുക. 23സത്യം, ജ്ഞാ
നം, പ്രബോധനം, ധാരണാശക്തി ഇവ പണം
കൊടുത്തുവാങ്ങാൻ യോഗ്യമല്ല. അവ ഒരിക്ക
ലും വിൽക്കാനാകുന്നതുമല്ല. 24നീതിമാൻെറ പി
താവ് വളരെസന്തുഷ്ടൻ. ജ്ഞാനിയായ പുത്ര
നുണ്ടെങ്കിൽ അവൻ ആഹ്ലാദം കൊണ്ടുവരുന്നു.
25അതിനാൽ നിൻെറ മാതാപിതാക്കൾ നിന്നിൽ
സന്തോഷിക്കട്ടെ. നിൻെറ അമ്മയ്ക്കു സന്തോ
ഷമുണ്ടാകട്ടെ.

*-17-*

26എൻെറ മകനേ, ഞാൻ പറയാൻ പോകു
ന്നതു ശ്രദ്ധിച്ചുകേൾക്കുക. എൻെറ ജീവിതം
നിനക്കു ദൃഷ്ടാന്തമാകട്ടെ. 27വേശ്യകളും ചീത്ത
സ്ത്രീകളും കെണിയാകുന്നു. അവർ നിനക്കു
തിരിച്ചു കയറാനാകാത്ത അഗാധമായ കിണ
റുപോലെയാണ്. 28ചീത്തസ്ത്രീ കള്ളനെപ്പോ
ലെ നിനക്കായി കാത്തുനിൽക്കുന്നു. ധാരാളം
പുരുഷന്മാരെ അവൾ പാപികളുമാക്കുന്നു.

*-18-*

29-30ധാരാളം വീഞ്ഞും മദ്യവും കുടിക്കുന്ന
വർക്ക് കഷ്ടം. അവർക്കു ധാരാളം കലഹങ്ങളും
തർക്കങ്ങളുമുണ്ടാകും. അവരുടെ കണ്ണുകൾ കല
ങ്ങിയവ. അവർ വീണ് സ്വയം മുറിവേൽക്കുന്നു.
ആ ആപത്തുകളെല്ലാം അവർക്ക് ഒഴിവാക്കാൻ
കഴിഞ്ഞിരുന്നെങ്കിൽ!

31അതിനാൽ വീഞ്ഞിനെ സൂക്ഷിക്കുക. അതു
ചുവന്നു മനോഹരമാകുന്നു. കോപ്പയിൽ അതു
തിളങ്ങുന്നു. കുടിക്കുമ്പോൾ തടസ്സമില്ലാതെ ഇറ
ങ്ങുന്നു. 32എന്നാൽ അവസാനം അതു സർപ്പ
ത്തെപ്പോലെ കടിക്കുന്നു.

33വീഞ്ഞ് നിനക്ക് അപരിചിതമായതു കാണാ
നിടയാക്കും. നിൻെറ മനം കലങ്ങും. 34കിടക്കു
മ്പോൾ അലയടിക്കുന്ന കടലിൽ കിടക്കുകയാ
ണെന്നു നിനക്കു തോന്നും. കപ്പലിൽ കിടക്കുക
യാണെന്ന തോന്നലുണ്ടാകും നിനക്ക്. 35“അവരു
ടെ അടി എനിക്കു കൊണ്ടില്ല. അവരെന്നെ
ഇടിച്ചത് എനിക്ക് അനുഭവപ്പെട്ടില്ല. ഇപ്പോ
ഴെനിക്കെഴുന്നേൽക്കാനാകുന്നില്ല. എനിക്കിനി
യും കുടിക്കണം” എന്നു നീ പറയും.

*-19-*

24 ദുഷ്ടരോട് അസൂയ പാടില്ല. അവരോ
ടൊപ്പം നിൻെറസമയം പാഴാക്കരുത്. 2അ
വർ ദുഷ്ടത ആസൂത്രണം ചെയ്യുന്നു. കുഴപ്പങ്ങ
ളുണ്ടാക്കുന്നതിനെപ്പറ്റി മാത്രമാണവരുടെ സം
സാരം.

*-20-*

3ജ്ഞാനത്തിലും ധാരണാശക്തിയിലുമാണു
നല്ല ഭവനങ്ങൾ പണിയിക്കപ്പെടുന്നത്. 4അപൂ
ർവ്വവും മനോഹരവുമായ നിധികൾകൊണ്ട്
അറിവ് മുറികൾ നിറയ്ക്കുന്നു.

*-21-*

5അറിവ് ഒരുവനെ കരുത്തനാക്കുന്നു. അറിവ്
മനുഷ്യനു ശക്തിപകരുന്നു. 6യുദ്ധം തുടങ്ങും
മുമ്പ് ശ്രദ്ധയോടെ ആസൂത്രണം ചെയ്യണം.
ജയം നേടണമെങ്കിൽ നിരവധി നല്ല ഉപദേഷ്ടാ
ക്കൾ വേണം.

*-22-*

7ഭോഷന്മാർക്ക് ജ്ഞാനം മനസ്സിലാക്കാനാവി
ല്ല.ജനം പ്രധാനകാര്യങ്ങൾ ചർച്ച ചെയ്യു
മ്പോൾ ഭോഷന്മാർക്ക് ഒന്നും പറയാനാവില്ല.

*-23-*

8നീയെപ്പോഴും കുഴപ്പങ്ങൾ ആസൂത്രണം ചെ
യ്താൽ ജനം നിന്നെ കുഴപ്പക്കാരനായി മുദ്ര
കുത്തും. അവർ നിന്നെ ശ്രദ്ധിക്കുകയുമില്ല. 9ഭോ
ഷൻ ആലോചിക്കുന്നതെല്ലാം പാപം ചെയ്യാനാ
ണ്. താൻ അന്യരെക്കാൾ ശ്രേഷ്ഠനെന്നു കരുതു
ന്നവനെ ജനം വെറുക്കുന്നു.

*-24-*

10ആപത്തുകാലത്തു ക്ഷീണിതനായാൽ നീ
യഥാർത്ഥത്തിൽ ബലഹീനൻ.

*-25-*

11ജനം ഒരുവനെ കൊല്ലാൻ ശ്രമിക്കുമ്പോൾ
നീയവനെ രക്ഷിക്കാൻ ശ്രമിക്കണം. 12“അതെ
ൻെറപണിയല്ല” എന്നു നീ പറയരുത്. യഹോവ
എല്ലാം അറിയുന്നു. നീയെന്തുകൊണ്ടതു ചെയ്യു
ന്നുവെന്ന് അവൻ അറിയുന്നു. യഹോവ നി
ന്നെ നിരീക്ഷിക്കുന്നു. നിൻെറ പ്രവൃത്തികൾക്ക്
യഹോവ പ്രതിഫലം തരികയും ചെയ്യും.

*-26-*

13എൻെറ മകനേ, തേൻ കഴിക്കൂ. അതു നല്ല
താണ്. തേനടയിൽ നിന്നുള്ള തേൻ മധുരമുള്ള
താകുന്നു. 14അതേപോലെ ജ്ഞാനം നിൻെറ
പ്രാണനു നല്ലതാകുന്നു. ജ്ഞാനമുണ്ടെങ്കിൽ നി
നക്കു പ്രതീക്ഷയുണ്ടാകും. നിൻെറ പ്രതീക്ഷ
ഒരിക്കലും അറ്റു പോവുകയുമില്ല.

*-27-*

15നീതിമാൻെറ വസ്തുക്കൾ മോഷ്ടിക്കാനോ
അയാളുടെ ഭവനത്തെ ആക്രമിക്കാനോ നിൽക്കു

ന്ന കള്ളനെപ്പോലെയാകരുത്. 16നീതിമാൻ ഏ
ഴുതവണ വീണാലും വീണ്ടും എഴുന്നേൽക്കും.
എന്നാൽ ദുഷ്ടന്മാർ എപ്പോഴും ആപത്തുക
ളാൽ പരാജിതരാകും.

*-28-*

17ശത്രുവിന് ആപത്തുണ്ടാകുന്നതിൽ ആഹ്ലാ
ദിക്കരുത്. അവൻ വീഴുമ്പോൾ ആഹ്ലാദിക്കരുത്.
18അങ്ങനെ ചെയ്താൽ യഹോവ അതു കാണു
കയും നിന്നോടു സംപ്രീതനാകാതിരിക്കുകയും
ചെയ്യും. അപ്പോൾ യഹോവ ശത്രുവിനെ സ
ഹായിച്ചേക്കും.

*-29-*

19ദുഷ്ടർ നിന്നെ വ്യസനിപ്പിക്കാതിരിക്കട്ടെ.
ദുഷ്ടരോട് അസൂയപ്പെടരുത്. 20ആ ദുഷ്ടർക്ക്
ആശയില്ല. അവരുടെ പ്രകാശം ഇരുളും.

*-30-*

21മകനേ, യഹോവയും രാജാവുമായവനെ
ആദരിക്കുക. അവർക്കെതിരായി നിൽക്കുന്നവ
രോടു ചേരരുത്. 22എന്തുകൊണ്ടെന്നാൽ അത്ത
രക്കാർ വേഗം നശിപ്പിക്കപ്പെട്ടേക്കാം. ദൈവവും
രാജാവും തങ്ങളുടെ ശത്രുവിന് എത്രമാത്രം ആ
പത്തു വരുത്തുമെന്ന് നിനക്കറിയാനാവില്ല.

**കൂടുതൽ സുഭാഷിതങ്ങൾ**

23ജ്ഞാനികളുടെ വാക്കുകളാകുന്നു ഇവ:
ന്യായാധിപൻ നീതിമാനായിരിക്കണം. പരി
ചയമുള്ളതുകൊണ്ടുമാത്രം അയാൾ ഒരുവനെ
പിന്തുണയ്ക്കരുത്. 24അപരാധിയെ വെറുതെ
വിടുന്ന ന്യായാധിപനെതിരെ ജനം തിരിയും.
അന്യരാജ്യക്കാർപോലും ആ ന്യായാധിപനെ
പഴിക്കും. 25എന്നാൽ ന്യായാധിപൻ അപരാധി
യെ ശിക്ഷിച്ചാൽ ആളുകൾ ന്യായാധിപനെ
അഭിനന്ദിക്കും.
26വിശ്വസ്തമായ മറുപടി എല്ലാവരെയും സ
ന്തോഷിപ്പിക്കുന്ന ഒന്നാണ്. ചുണ്ടുകളിലൊരു
മുത്തം പോലെയാണത്.
27വയലുകളിൽ കൃഷി ചെയ്യുന്നതിനുമുമ്പ്
വീടു പണിയരുത്. വാസസ്ഥലമുണ്ടാക്കുന്നതി
നു മുമ്പേ ആഹാരത്തിനായി കൃഷി ചെയ്തു
വെന്ന് ഉറപ്പു വരുത്തുക.
28മതിയായ കാരണമില്ലാതെ ആർക്കുമെതി
രെ സംസാരിക്കരുത്. നുണ പറയുകയുമരുത്.
29“എന്നെ അവൻ വേദനിപ്പിച്ചു, അതിനാൽ
ഞാനവനെയും അങ്ങനെ ചെയ്യും. എന്നോടു
ചെയ്ത അപരാധങ്ങൾക്ക് ഞാനവനെ ശിക്ഷി
ക്കും.” എന്നു പറയരുത്.
30ഞാനൊരു മടിയന്റെ പാടം കടന്നുപോ
യി. ജ്ഞാനിയല്ലാത്ത ഒരുവന്റെ മുന്തിരിത്തോ
പ്പിനരികിലൂടെ ഞാൻ കടന്നുപോയി. 31ആ
വയലുകളിലെങ്ങും കളകൾ വളരുകയാണ്. പ്ര
യോജനമില്ലാത്ത സസ്യങ്ങൾ നിലത്തു വളരു
ന്നു. വയലുകളുടെ ചുറ്റുമതിലുകൾ പിളർന്നു
വീഴാറായിരിക്കുന്നു. 32അതുകണ്ട് ഞാൻ അതെ
പ്പറ്റി ആലോചിച്ചു. അപ്പോൾ ഇതിൽ നിന്നൊ
ക്കെ ഞാനൊരു പാഠം പഠിച്ചു:33അല്പംകൂടി ഉറ
ങ്ങുക, അല്പംകൂടി വിശ്രമിക്കുക. കൈകൾ കോ
ർത്ത് ഒന്നുകൂടി മയങ്ങുക. 34ഇതെല്ലാം നിന്നെ
വേഗം ദരിദ്രനാക്കും. കള്ളൻ കടന്നുകയറി സക
ലതും മോഷ്ടിച്ചു കൊണ്ടുപോയതു പോലെ
അവന് ഒന്നുമില്ലാതാകും.

**ശലോമോന്റെ സുഭാഷിതങ്ങൾ കുറേക്കൂടി**

25 ശലോമോന്റെ കുറെ സുഭാഷിതങ്ങൾ
കൂടി ഇതാ. ഈ വാക്കുകൾ യെഹൂദാ
രാജാവായ ഹിസ്ക്കീയാവിന്റെ ദാസന്മാർ പ
കർത്തിയതാണ്:
2നമ്മൾ അറിയേണ്ടാത്ത കാര്യങ്ങൾ മറച്ചു
വയ്ക്കാനുള്ള അവകാശം ദൈവത്തിനുണ്ട്. എ
ന്നാൽ രാജാവ് അവന്റെ വാക്കുകൾക്ക് ആദരി
ക്കപ്പെടുന്നു.
3ആകാശം അത്യുന്നതത്തിലും ഭൂമി നമുക്ക്
താഴെയും. രാജാക്കന്മാരുടെ മനസ്സിനെ സംബ
ന്ധിച്ചും അങ്ങനെതന്നെ. നമുക്കതു മനസ്സിലാ
ക്കാനാവില്ല.
4വെള്ളി ശുദ്ധീകരിച്ചെടുത്താൽ പണിക്കാ
രന് മനോഹരവസ്തുക്കളുണ്ടാക്കാൻ കഴിയും.
5അതുപോലെ രാജാവിന്റെ ദുരുപദേഷ്ടാക്ക
ളെമാറ്റിയാൽ നന്മ അവന്റെ സിംഹാസനത്തെ
ശക്തമാക്കും.
6രാജാവിന്റെ മുമ്പിൽ പൊങ്ങച്ചം പറയരു
ത്. നീയൊരു പ്രസിദ്ധവ്യക്തിയാണെന്നു പറ
യരുത്. 7രാജാവ് നിന്നെ സ്വയം ക്ഷണിക്കുന്നതാ
ണ് കൂടുതൽ നന്ന്. എന്നാൽ നീ സ്വയം ക്ഷ
ണിച്ചാൽ ആളുകളുടെ മുമ്പിൽ അപഹാസ്യ
നാകും.
8നീ കണ്ടകാര്യം ന്യായാധിപനോടു പറ
യാൻ തിടുക്കം കാട്ടരുത്. നീ പറയുന്നതു തെ
റ്റെന്ന് മറ്റൊരാൾ തെളിയിച്ചാൽ നീ പരിഹാസ്യ
നാകും.
9മറ്റൊരാളുമായി യോജിക്കാനാകാതെ വ
ന്നാൽ എന്തു ചെയ്യണമെന്ന് നിങ്ങൾക്കിടയിൽ
തീരുമാനിക്കുക. അന്യന്റെ രഹസ്യത്തെപ്പറ്റി
പറയുകയുമരുത്. 10അങ്ങനെ ചെയ്താൽ നീ
നാണം കെടും. ആ ദുഷ്പേര് നിനക്കൊരിക്കലും
മാറുകയുമില്ല.
11ശരിയായ സമയത്തു വേണ്ടതു പറയുന്നത്
വെള്ളിത്തട്ടത്തിൽ സ്വർണ്ണ ആപ്പിൾ ഇരിക്കു
മ്പോലെയാകുന്നു.
12ജ്ഞാനിയുടെ മുന്നറിയിപ്പ് സ്വർണ്ണ വളയ
ത്തെക്കാളും തങ്കാഭരണങ്ങളെക്കാളും ശ്രേഷ്ഠമാ
കുന്നു.
13വിശ്വസ്തനായ ദൂതൻ തന്നെ അയച്ചവർ
ക്ക് വളരെ വിലയുള്ളവനാകുന്നു. ചൂടുപിടിച്ച
വിളവെടുപ്പുകാലത്ത് തണുത്ത വെള്ളം പോ
ലെയാണവൻ.
14സമ്മാനങ്ങൾ വാഗ്ദാനം ചെയ്തിട്ടു നൽ
കാത്തവൻ മഴ പെയ്യിക്കാത്ത കാർമേഘവും
കാറ്റും പോലെയാകുന്നു.
15ക്ഷമയോടെയുള്ള സംസാരം ആരുടെയും,
ഭരണാധിപന്റെ പോലും ചിന്തയെ സ്വാധീ
നിക്കും. മൃദുഭാഷണം അതി ശക്തമാകുന്നു.
16തേൻ നല്ലതാണെങ്കിലും അധികം കുടിക്ക
രുത്. അങ്ങനെചെയ്താൽ രോഗിയാകും.
17അതേപോലെ അയൽക്കാരന്റെ വീട്ടിൽ
കൂടെക്കൂടെ പോകരുത്. അങ്ങനെ ചെയ്താൽ
അയാൾ നിന്നെ വെറുത്തു തുടങ്ങും.
18സത്യം പറയാത്തവൻ അപകടകാരിയാകു
ന്നു. അവനൊരു ഗദയോ വാളോ കൂർത്ത അ
മ്പോ പോലെയായിരിക്കും. 19ആപത്തുകാലത്ത്
നുണയനിൽ വിശ്വസിക്കരുത്. മുറിഞ്ഞ പല്ലോ
തളർന്നകാലോ പോലെയാകുന്നു അയാൾ. അ
ത്യാവശ്യഘട്ടത്തിൽ അവൻ നിന്നെ മുറിപ്പെടു
ത്തുന്നു.
20വ്യസനിക്കുന്നവന്റെ മുമ്പിൽ ആഹ്ലാദഗാ
നം പാടുന്നത് തണുക്കുന്നവന്റെ വസ്ത്രം എടു

ത്തുമാറ്റുന്നതുപോലെയാണ്. യവക്ഷാരത്തി
ന്മേൽ ചൊറുക്ക കൂട്ടിക്കലർത്തു ന്നപോലെയാ
ണത്.
21നിന്റെ ശത്രുവിനു വിശപ്പുണ്ടെങ്കിൽ അവ
നുകഴിക്കാൻ ഭക്ഷണം നൽകുക. നിന്റെ ശത്രു
വിനു ദാഹിക്കുന്നെങ്കിൽ കുടിക്കാൻ വെള്ളം
കൊടുക്കുക. 22അങ്ങനെ ചെയ്താൽ നീ അവ
നെ അപമാനിക്കുകയായിരിക്കും. ഇതവന്റെ
തലയിൽ എരിയുന്ന കൽക്കരിയിടുമ്പോലെ
യായിരിക്കും. ശത്രുവിനോടു നന്മ കാട്ടിയതി
നാൽ യഹോവ നിനക്കു പ്രതിഫലം സമ്മാനി
ക്കുകയും ചെയ്യും.
23വടക്കുനിന്നും വീശുന്ന കാറ്റ് മഴ കൊണ്ടു
വരുന്നു. അതേപോലെ അപവാദം കോപത്തെ
ക്ഷണിക്കുന്നു.
24കലഹിക്കുന്ന ഭാര്യയോടൊപ്പം വീട്ടിനു
ള്ളിൽ കഴിയുന്നതിലും ഭേദം മേൽക്കൂരയിൽ
കഴിയു ന്നതാണ്.
25ചൂടുകൊണ്ടു ദാഹിച്ചിരിക്കുമ്പോൾ തണു
ത്ത കുടിവെള്ളമെന്നപോലെയാണ് ദൂരെനി
ന്നുള്ള സുവാർത്ത.
26നീതിമാൻ ക്ഷീണിച്ച് ദുഷ്ടന്റെ പുറകേ
പോകുന്നത് നല്ല വെള്ളം അഴുകുമ്പോലെയാകു
ന്നു.
27അധികം തേൻ കുടിക്കുന്നതു നന്നല്ല. അതേ
പോലെ സ്വയം ധാരാളം പ്രതാപമുണ്ടാക്കുവാ
നും ശ്രമിക്കരുത്.
28ആത്മനിയന്ത്രണമില്ലാത്തവൻ പൊളിഞ്ഞ
കോട്ടയുള്ള നഗരം പോലെയാകുന്നു.

### ഭോഷന്മാരെപ്പറ്റി

26 വേനൽക്കാലത്ത് മഞ്ഞു പെയ്യില്ല. കൊ
യ്ത്തുകാലത്ത് മഴയും. അതേപോലെ,
മനുഷ്യർ ഭോഷനെ ബഹുമാനിക്കരുത്.
2ഒരുവൻ നിന്നെ ശപിച്ചാൽ അതിൽ വിഷമി
ക്കരുത്. നീ തെറ്റൊന്നും ചെയ്തിട്ടില്ലെങ്കിൽ
നിനക്കു ദോഷം സംഭവിക്കുകയില്ല. അയാളുടെ
വാക്കുകൾ ഒരിക്കലും നിൽക്കാതെപറന്നു പോ
ശകുന്ന കുരുവിയെപ്പോലെയാകും.
3കുതിരയെ ചാട്ടകൊണ്ടടിക്കണം. കോവർക
ഴുതയെ കടിഞ്ഞാണിടണം. ഭോഷനെ തല്ലുക
യും വേണം.
4വിഷമം പിടിച്ച ഒരവസ്ഥയാണിത്: ഭോഷൻ
ഒരു മണ്ടൻചോദ്യം ചോദിച്ചാൽ അതിന് മണ്ട
ൻമറുപടി നൽകരുത്. അങ്ങനെയായാൽ നീ
യും ഭോഷനെന്നു കരുതപ്പെടും; 5എന്നാൽ ഭോ
ഷൻ ഒരുമണ്ടൻ ചോദ്യം ചോദിച്ചാൽ നീ ഒരു
മണ്ടൻ മറുപടി തന്നെകൊടുക്കണം. അല്ലെങ്കിൽ
താൻ മിടുക്കനെന്ന് അവൻ കരുതും.
6ഭോഷന്റെ കൈയിൽ സന്ദേശം കൊടുത്ത
യയ്ക്കരുത്. അങ്ങനെ ചെയ്യുന്നത് സ്വന്തം കാ
ലുകൾ മുറിച്ചു കളയുമ്പോലെയായിരിക്കും. നീ
ദുരിതം വരുത്തുകയായിരിക്കും.
7ഭോഷൻ ഗൗരവമുള്ള കാര്യങ്ങൾ പറയാൻ
ശ്രമിക്കുന്നത് തളർവാതക്കാരൻ നടക്കാൻ ശ്രമി
ക്കുമ്പോലെയാണ്.
8ഭോഷനെ ബഹുമാനിക്കുന്നത് തെറ്റാലിയി
ൽ കല്ലു ബന്ധിക്കുന്നതു പോലെയാണ്.
9ഭോഷൻ സുഭാഷിതങ്ങൾ പറയാൻ ശ്രമിക്കു
ന്നത് മദ്യപൻ സ്വന്തം കൈയിലെ മുള്ളു പറി
ക്കാൻ ശ്രമിക്കുമ്പോലെയാണ്.
10ഭോഷനെയോ വഴിപോക്കനെയോ വാടക
യ്ക്കെടുക്കുന്നത് അപകടകരമാണ്. ആർക്കു മു
റിവേൽക്കുമെന്നു പറയാനാവില്ല.
11നായ താൻ ഛർദ്ദിച്ചതു തിന്നുന്നു. ഭോഷ
ന്റെകാര്യവും അങ്ങനെതന്നെ. വീണ്ടും വീണ്ടും
ഭോഷത്തങ്ങൾ ചെയ്തു കൊണ്ടേയിരിക്കും.
12ജ്ഞാനിയെന്നു നടിക്കുന്നവൻ ഭോഷനെ
ക്കാൾ വഷളൻ.

### മടിയന്മാരെപ്പറ്റിയുള്ള സുഭാഷിതങ്ങൾ

13മടിയൻ പറയുന്നു, "ഞാൻ വീടിനു പുറ
ത്തിറങ്ങില്ല. തെരുവിൽ ഒരു സിംഹമുണ്ട്."
14മടിയൻ വാതിൽ പോലെയാണ്. വിജാ
ഗിരിയിൽ നിന്നു തിരിയുന്ന വാതിൽ പോലെ
കിടക്കയിൽ തിരിഞ്ഞും മറിഞ്ഞും കിടക്കുകയാ
ണവന്റെ തൊഴിൽ. അവൻ ഒരിക്കലും ഒരിട
ത്തേക്കും പോകുന്നില്ല.
15സ്വന്തം പാത്രത്തിൽനിന്നും സ്വന്തം വായി
ലേക്ക് ആഹാരം എടുക്കുകപോലും ചെയ്യാത്ത
ത്ര മടിയനാണവൻ.
16താൻ വലിയ ജ്ഞാനിയാണെന്ന് മടിയൻ
കരുതുന്നു. മതിയായ കാരണങ്ങളോടെ കാര്യ
ങ്ങൾ പറയാൻ കഴിയുന്ന ഏഴുപേരെക്കാൾ
സമർത്ഥനാണു താനെന്ന് അവൻ കരുതുന്നു.
17രണ്ടുപേർ തമ്മിലുള്ള തർക്കത്തിലിടപെടു
ന്നത്, തെരുവിൽകൂടി നടക്കുമ്പോൾ ഒരു നായ
യുടെ ചെവിക്കു പിടിക്കുന്നതിനു തുല്യമാണ്.
18-19അന്യനെ ചതിച്ചിട്ട് അതു താൻ വെറും
തമാശ കാണിച്ചതാണെന്നു പറയുന്നവൻ ആ
കാശത്തിലേക്കു തീയമ്പുകളയച്ച് ആരുടെയെ
ങ്കിലും മരണത്തിനിടയാക്കുന്ന കിറുക്കനെപ്പോ
ലെയാണ്.
20വിറകില്ലാതെ തീ കെട്ടുപോകും. അതേപോ
ലെ ഏഷണികളില്ലാത്ത വഴക്കും അവസാനി
ക്കും.
21കൽക്കരി എരിഞ്ഞുകൊണ്ടിരിക്കുന്നു. വിറ
ക് തീയെരിക്കുന്നു. അതേപോലെ ഏഷണിക്കാ
രൻ കലഹിച്ചു കൊണ്ടേയിരിക്കുന്നു.
22മനുഷ്യർ നല്ല ആഹാരത്തെയെന്ന പോലെ
പരദൂഷണത്തെ സ്നേഹിക്കുന്നു.
23ദുഷ്ടചിന്തയെ നല്ലവാക്കുകൾ കൊണ്ടു മറ
യ്ക്കുന്നത് വെള്ളി പൂശിയ മൺപാത്രം പോ
ലെയാകുന്നു. 24ദുഷ്ടൻ തന്റെ വാക്കുകൾ കൊ
ണ്ട് നല്ലവൻ ചമയുന്നു. എന്നാൽ അവൻ ഹൃദ
യത്തിൽ ദുഷ്ടപദ്ധതികൾ ഒളിച്ചു വയ്ക്കുന്നു.
25അവൻ പറയുന്നകാര്യങ്ങൾ നല്ലതായി കാണ
പ്പെടുന്നു. എന്നാൽ അവനെ ആശ്രയിക്കരുത്.
അവന്റെ ഹൃദയം നിറയെ ദുഷ്ട ആശയങ്ങ
ളാണ്. 26ദുഷ്ടചിന്തകൾ അവൻ നല്ല വാക്കുക
ളിൽ മറച്ചുവയ്ക്കുന്നു. പക്ഷേ അവൻ ദുഷ്ടനാ
ണ്. അവസാനം, അവൻ ചെയ്യുന്ന തിന്മകൾ
എല്ലാവരും കാണുകയും ചെയ്യും.
27അന്യനെ കെണിയിലകപ്പെടുത്താൻ ശ്രമി
ക്കുന്നവൻ സത്യത്തിൽ തനിക്കുതന്നെ കെണി
യൊരുക്കുകയായിരിക്കും. അന്യന്റെമേൽ കല്ലു
രുട്ടിയിടാൻ ശ്രമിക്കുന്നവൻ സ്വയം തകർക്ക
പ്പെടും.
28നുണ പറയുന്നവൻ താൻ വേദനിപ്പിക്കുന്ന
വരെ വെറുക്കുന്നു. മുഖസ്തുതി പറയുന്നവൻ
സ്വയം മുറിവേല്പിക്കുകയാണ്.

27 വരാനിരിക്കുന്ന കാര്യങ്ങളെച്ചൊല്ലി വീ
മ്പിളക്കരുത്. നാളെ എന്തു സംഭവിക്കു
മെന്ന് നിനക്കറിയില്ല.
2ഒരിക്കലും നിന്റെ സ്വന്തം അധരം കൊണ്ട്
നിന്നെത്തന്നെ വാഴ്ത്തരുത്. മറ്റുള്ളവർ അതു
ചെയ്തുകൊള്ളട്ടെ.

3കല്ലു ഭാരമുള്ളതാണ്, മണൽ കൊണ്ടുപോ
കാൻ വിഷമമുള്ളതും. എന്നാൽ കോപിച്ച ഒരു
ഭോഷനെക്കൊണ്ടുണ്ടാകുന്ന ദുരിതം കൂടുതൽ
അസഹ്യമാണ്.
4കോപം ക്രൂരവും മോശവുമാണ്. അതു വി
നാശകരമാണ്. അസൂയ കുറെക്കൂടി മോശമാ
ണ്.
5തുറന്ന വിമർശനം മറഞ്ഞിരിക്കുന്ന സ്നേഹ
ത്തെക്കാൾ ശ്രേഷ്ഠം.
6സ്നേഹിതൻ മന:പൂർവ്വമല്ലാതെ നിങ്ങളെ
വേദനിപ്പിച്ചെന്നു വരാം. ശത്രുവിൻെറ കാര്യം
വ്യത്യസ്തമാണ്. നിന്നോടു സ്നേഹം പ്രകടി
പ്പിക്കുമ്പോഴും അവൻ നിന്നെ വേദനിപ്പിക്കാ
നാഗ്രഹിക്കുന്നു.
7വിശപ്പില്ലെങ്കിൽ നിനക്കു തേൻ പോലും
കഴിക്കാനാവില്ല. എന്നാൽ വിശപ്പുണ്ടെങ്കിൽ
നീ എന്തും-ദുസ്വാദുള്ളവ പോലും-തിന്നും.
8വീട്ടിൽ നിന്നകന്നു കഴിയുന്നവൻ കൂട്ടിൽ
നിന്നകന്ന പക്ഷിയെപ്പോലെ.
9സുഗന്ധദ്രവ്യങ്ങൾ നിന്നെ സന്തോഷിപ്പി
ക്കുന്നു. ജീവരക്ഷയ്ക്കുതകുന്ന ഉപദേശത്തേക്കാ
ളും സുഹൃത്തിൻെറ ദയാർദ്രമായ ഒരു വാക്ക്
ഏറെ അഭികാമ്യം.

10നിൻെറയും നിൻെറ പിതാവിൻെറയും സു
ഹൃത്തുക്കളെ മറക്കരുത്. ആപത്തുണ്ടാകുമ്പോൾ
സഹായത്തിനായി ദൂരെയുള്ള സഹോദരൻെറ
യടുത്തേക്കു പോകരുത്. അകലെയുള്ള സഹോ
ദരനോടു സഹായം തേടുന്നതിലും അയൽക്കാ
രനെ സമീപിക്കുന്നതാണു ഭേദം.
11എൻെറ മകനേ, ജ്ഞാനിയായിരിക്കുക. അ
തെന്നെ സന്തുഷ്ടനാക്കും. അപ്പോൾ, എന്നെ
വിമർശിക്കുന്ന ആർക്കും മറുപടിനൽകാൻ എ
നിക്കു കഴിയും.
12ജ്ഞാനികൾ ദുരിതങ്ങൾ വരുന്നതുകണ്ട് അ
ഭയം തേടുന്നു. എന്നാൽ ഭോഷന്മാർ നേരെ
ആപത്തുകളിലേക്കു ചെന്ന് അവയനുഭവിക്കു
ന്നു.
13മറ്റൊരുവൻെറ കടത്തിനു ജാമ്യം നിന്നാൽ
നിനക്കു കുപ്പായം നഷ്ടപ്പെടും.
14"സുപ്രഭാതം" എന്ന് ആക്രോശിച്ചു കൊണ്ട്
അയൽക്കാരനെ പുലർകാലെ ഉണർത്തരുത്. അ
യാളിതൊരു അനുഗ്രഹമായല്ല; ശാപമായി കരു
തും.
15കലഹിക്കുന്ന ഭാര്യ മഴദിവസം തോരാതിരി
ക്കുന്ന വെള്ളം പോലെയാണ്.
16അവളെ തടയാൻ ശ്രമിക്കുന്നത് കാറ്റിനെ
തടയാൻ ശ്രമിക്കുമ്പോലെയാകുന്നു. കൈകൊ
ണ്ട് എണ്ണപിടിക്കാൻ ശ്രമിക്കുന്നതു പോലെയാ
ണത്.
17മനുഷ്യർ ഇരുമ്പുകത്തികൾ ഇരുമ്പു കൊ
ണ്ടു മൂർച്ച കൂട്ടുന്നു. അതേപോലെ മനുഷ്യൻ
പരസ്പരം മൂർച്ചവരുത്തിക്കൊണ്ട് മറ്റുള്ളവരിൽ
നിന്നും പഠിക്കുന്നു.
18അത്തിമരത്തെ പരിപാലിക്കുന്നവൻ അതി
ൻെറ പഴം തിന്നാനർഹൻ. അതേപോലെ ത
ൻെറ യജമാനനെ സേവിക്കുന്നവന് പ്രതിഫലം
കിട്ടും. യജമാനൻ അവനെ പരിപാലിക്കും.
19വെള്ളത്തിൽ നോക്കുന്നവന് സ്വന്തം മുഖം
അതിൽ കാണാം. അതുപോലെ മനുഷ്യൻെറ
മനസ്സ് അവൻെറ യഥാർത്ഥ മുഖം കാട്ടിത്ത
രുന്നു.
20മനുഷ്യൻ പാതാളം പോലെയാകുന്നു. മര
ണത്തിൻെറയും വിനാശത്തിൻെറയും ആ
സ്ഥലം ഇപ്പോഴുള്ളതിൽ കൂടുതൽ ആഗ്രഹി
ക്കുന്നു.
21മനുഷ്യർ സ്വർണ്ണവും വെള്ളിയും അഗ്നി
ശുദ്ധി ചെയ്തെടുക്കുന്നു. അതുപോലെ ജനം
വാഴ്ത്തുന്നതിലൂടെ മനുഷ്യൻ പരീക്ഷിക്കപ്പെ
ടുന്നു.
22ഒരു വിഡ്ഢിയെ വേണമെങ്കിൽ തവിടു
പൊടിയാക്കാം. പക്ഷേ അപ്പോഴും അവൻെറ
ഭോഷത്വത്തെ പുറത്തു ചാടിക്കാൻ നിനക്കാ
വില്ല.
23നിൻെറ ആട്ടിൻപറ്റങ്ങളെ ശ്രദ്ധയോടെ
നോക്കുക. കഴിയുന്നത്ര നന്നായി അവയെ
പരിപാലിക്കുന്നുവെന്ന് ഉറപ്പാക്കുക. 24സമ്പത്ത്
എക്കാലവും നിലനിൽക്കില്ല. രാഷ്ട്രങ്ങൾ പോ
ലും എക്കാലവും നിലനിൽക്കില്ല. 25പുല്ലു ചെ
ത്തിക്കളയുക. പുതുനാമ്പ് പൊട്ടും. കുന്നുക
ളിൽ വളരുന്ന പുല്ലു ചെത്തിക്കളയുക. 26നി
ൻെറ കുഞ്ഞാടുകളുടെ രോമം വെട്ടിയെടുത്ത്
നിൻെറ വസ്ത്രങ്ങളുണ്ടാക്കുക. നിൻെറ ആടുക
ളിൽ കുറെ വിറ്റിട്ട് കുറച്ചു സ്ഥലം വാങ്ങുക.
27നിനക്കും നിൻെറ കുടുംബത്തിനും സമൃദ്ധ
മായി ആട്ടിൻപാൽ കിട്ടും. നിൻെറ ദാസിമാരെ
അത് ആരോഗ്യവതികളാക്കും.

28 ദുഷ്ടന്മാർ എല്ലാറ്റിനെയും ഭയപ്പെടു
ന്നു. എന്നാൽ നീതിമാൻ സിംഹത്തെ
പ്പോലെ ധൈര്യശാലിയാകുന്നു.
2അനുസരിക്കാൻ കൂട്ടാക്കാത്ത രാജ്യത്തിന്
ചെറിയൊരു കാലത്തേക്കു ധാരാളം ദുഷ്ടനേ
താക്കളുണ്ടാകും. എന്നാൽ ജ്ഞാനിയായ നല്ല
നേതാവുള്ള രാഷ്ട്രം ദീർഘകാലം നിലനിൽ
ക്കും.
3ദരിദ്രർക്ക് ആപത്തു വരുത്തുന്ന ഭരണാധി
പൻ കൃഷിനശിപ്പിക്കുന്ന പെരുമഴപോലെയാ
കുന്നു.
4നിയമം അനുസരിക്കാതിരുന്നാൽ നീ ദുഷ്ട
രുടെ പക്ഷത്താകുന്നു. പക്ഷേ നിയമം അനുസ
രിച്ചാൽ നീ അവർക്കെതിരാകുന്നു.
5ദുഷ്ടന്മാർക്ക് നീതി മനസ്സിലാകില്ല. പക്ഷേ
യഹോവയെ സ്നേഹിക്കുന്നവർ അതു മനസ്സി
ലാക്കുന്നു.
6ദുഷ്ടനായ ധനികനാകുന്നതിനെക്കാൾ ശ്രേ
ഷ്ഠമാണ് നല്ലവനായ ദരിദ്രനാകുന്നത്.
7നിയമം അനുസരിക്കുന്നവൻ സമർത്ഥനാ
കുന്നു. വിലകെട്ടവരുമായി ചങ്ങാത്തം കൂടുന്ന
വൻ തൻെറ പിതാവിന് അപമാനം വരുത്തുന്നു.
8ദരിദ്രരെ വഞ്ചിച്ചു സമ്പാദിക്കുകയും വലി
യ പലിശ വാങ്ങുകയും ചെയ്താൽ നിനക്ക്
സ്വത്ത് നഷ്ടപ്പെടും. അത് അവരോടു കരുണ
കാട്ടുന്ന മറ്റൊരുവൻെറ കൈകളിലേക്കു പോ
കും.
9ദൈവത്തിൻെറ ഉപദേശങ്ങൾ കേൾക്കാൻ
കൂട്ടാക്കാത്തവൻെറ പ്രാർത്ഥനകൾ ദൈവവും
കേൾക്കുകയില്ല.
10ദുഷ്ടൻ നീതിമാനെ മുറിപ്പെടുത്താൻ ആ
ലോചിച്ചേക്കാം. എന്നാൽ ദുഷ്ടൻ തൻെറ ത
ന്നെ കെണിയിൽ വീഴും. നീതിമാന് നന്മയു
ണ്ടാവുകയും ചെയ്യും.
11ധനികർ എപ്പോഴും തങ്ങൾ ജ്ഞാനികളാ
ണെന്നു കരുതുന്നു. എന്നാൽ ജ്ഞാനിയായ
ദരിദ്രൻ സത്യത്തെ കാണുന്നു.
12നല്ലവർ നേതാക്കളാകുമ്പോൾ എല്ലാവരും
സന്തോഷിക്കുന്നു. പക്ഷേ ദുഷ്ടൻ തെരഞ്ഞെ
ടുക്കപ്പെടുമ്പോൾ എല്ലാവരും ഒളിക്കുന്നു.

13സ്വന്തം പാപങ്ങൾ മറച്ചുവയ്ക്കാൻ ശ്രമി
ക്കുന്നവന് ഒരിക്കലും വിജയമുണ്ടാകില്ല. എ
ന്നാൽ പാപങ്ങളെ ഏറ്റുപറഞ്ഞ് തിന്മ ചെയ്യു
ന്നതവസാനിപ്പിച്ചാൽ അവൻ കരുണ നേടും.
14എപ്പോഴും യഹോവയെ ആദരിക്കുന്നവൻ
അനുഗ്ഗഹീതൻ. എന്നാൽ കഠിനഹൃദയനും യ
ഹോവയെ അനുസരിക്കാൻ കൂട്ടാക്കാത്തവനും
ദുരിതങ്ങളുണ്ടാകും.
15ദുഷ്ടൻ ദുർബ്ബലർക്കുമേൽ ഭരണം നടത്തു
മ്പോൾ അയാൾ ഒരു കോപിച്ച സിംഹത്തെ
യോ പോരാടാൻ തയ്യാറായ കരടിയെയോ
പോലെയായിരിക്കും.
16ഭരണാധിപൻ വിവേകമില്ലാത്തവനായാൽ
അയാൾ തൻെറ പ്രജകളെ വേദനിപ്പിക്കും. എ
ന്നാൽ വിശ്വസ്തനും വഞ്ചനയെ വെറുക്കുന്ന
വനുമായ ഭരണാധിപൻ ദീർഘകാലം ഭരിക്കും.
17മറ്റൊരാളെ കൊന്ന അപരാധം ചെയ്തവ
ന് ഒരിക്കലും മന:സമാധാനമുണ്ടാകില്ല. അയാ
ളെ ആരും താങ്ങരുത്.
18നേരായി ജീവിക്കുന്നവൻ സുരക്ഷിതൻ. ദു
ഷ്ടന് തൻെറകരുത്ത് നഷ്ടപ്പെടും.
19നന്നായി അദ്ധ്വാനിക്കുന്നവന് സമൃദ്ധമായി
ഭക്ഷണം കിട്ടും. എന്നാൽ സ്വപ്നം കണ്ടു സമ
യം കളയുന്നവൻ എപ്പോഴും ദരിദ്രനായിരിക്കും.
20ദൈവം തന്നെ പിന്തുടരുന്നവനെ അനുഗ്ര
ഹിക്കും. പക്ഷേ ധനം നേടാൻ മാത്രം ശ്രമിക്കുന്ന
വൻ ശിക്ഷിക്കപ്പെടും.
21ന്യായാധിപന് നീതിബോധമുണ്ടായിരിക്ക
ണം. ആരെന്നു നോക്കി ഒരു വ്യക്തിയെ പിന്തു
ണയ്ക്കരുത്. എന്നാൽ ചില ന്യായാധിപന്മാർ
നിസ്സാര തുക കൈക്കൂലിവാങ്ങി തങ്ങളുടെ
തീരുമാനങ്ങൾ മാറ്റും.
22സ്വാർത്ഥന് ധനികനാവുകയേവേണ്ടൂ.
താൻ ദാരിദ്ര്യത്തോടു വളരെ അടുത്തിരിക്കുക
യാണെന്ന് അയാൾ അറിയുന്നില്ല.

23ഒരുവൻെറ തെറ്റുചൂണ്ടിക്കാട്ടി നീ സഹാ
യിച്ചാൽ പിന്നീട് അയാൾ നിന്നിൽ സന്തോ
ഷിക്കും. എപ്പോഴും സുഖം നൽകുന്ന വാക്കുകൾ
പറയുന്നതിലും നല്ലതാണത്.
24ചിലർ സ്വന്തം മാതാപിതാക്കളിൽനിന്നും
മോഷ്ടിക്കുന്നു. "അതു തെറ്റല്ല" എന്നവർ പറ
യുന്നു. എന്നാൽ വീട്ടിൽ കയറിവന്ന് എല്ലാം
തച്ചുടയ്ക്കുന്നവനെക്കാൾ ദുഷിച്ചവനാകുന്നു
അവൻ.
25സ്വാർത്ഥൻ ആപത്തുണ്ടാക്കുന്നു. എന്നാൽ
യഹോവയിൽ ആശ്രയിക്കുന്നവൻ സമ്മാനിക്ക
പ്പെടും.
26തന്നിൽത്തന്നെ ആശ്രയിക്കുന്നവൻ ഭോഷ
നാകുന്നു. എന്നാൽ ജ്ഞാനി ദുരന്തത്തിൽ നി
ന്നും രക്ഷപ്പെടുന്നു.
27ദരിദ്രർക്കു ദാനം ചെയ്യുന്നവന് ആവശ്യ
മുള്ളതെല്ലാം കിട്ടുന്നു. എന്നാൽ ദരിദ്രരെ സഹാ
യിക്കാൻ കൂട്ടാക്കാത്തവന് കൂടുതൽ ദുരിതങ്ങ
ളുണ്ടാകും.
28ദുഷ്ടൻ ഭരണാധിപനായി തെരഞ്ഞെടുക്ക
പ്പെട്ടാൽ എല്ലാവരും ഒളിക്കുന്നു. പക്ഷേ ആ
ദുഷ്ടൻ പരാജയപ്പെടുമ്പോൾ നീതിമാന്മാർ
വീണ്ടും ഭരിക്കും.

29 ഒരുവൻ കഠിനഹൃദയനും തൻെറ തെറ്റി
നെ ചൂണ്ടിക്കാണിക്കുമ്പോഴെല്ലാം വളരെ
കോപിക്കുന്നവനുമെങ്കിൽ, അവൻ നശിപ്പിക്ക
പ്പെടും. അവിടെ പിന്നെ ആശയൊന്നുമില്ല.
2ഭരണാധിപൻ നല്ലവനാണെങ്കിൽ എല്ലാവ
രുംസന്തോഷിക്കുന്നു. എന്നാൽ ഒരുദുഷ്ടൻ ഭരി
ക്കുമ്പോൾ എല്ലാവരും ആവലാതികൾ പറയും.
3ജ്ഞാനത്തെ സ്നേഹിക്കുന്നവൻെറ പിതാ
വു സന്തോഷിക്കുന്നു. പക്ഷേ തൻെറ പണം
വേശ്യകൾക്കിടയിൽ ചെലവഴിക്കുന്നവന് മുഴു
വൻ സമ്പത്തും നഷ്ടപ്പെടും.
4രാജാവ് നീതിമാനെങ്കിൽ രാഷ്ട്രം ശക്തമാ
കും. എന്നാൽ രാജാവ് സ്വാർത്ഥനും തൻെറ
പ്രവൃത്തികൾക്കു പ്രതിഫലം വാങ്ങുന്നവനുമെ
ങ്കിൽ രാഷ്ട്രം ദുർബ്ബലമാകും.
5ഒരുവൻ മനുഷ്യരോടു നല്ലവാക്കുകൾ പറ
ഞ്ഞ് തൻെറ ആഗ്രഹങ്ങൾ സാധിക്കാൻ ശ്രമി
ച്ചാൽ അവൻ സ്വന്തം കെണിയൊരുക്കുകയാ
ണ്.
6ദുഷ്ടന്മാർ സ്വന്തം പാപത്താൽ നശിപ്പി
ക്കപ്പെടുന്നു. നീതിമാന് പാട്ടുപാടി ആഹ്ലാദി
ക്കാം.
7നല്ലവർ ദരിദ്രർക്ക് വേണ്ടതുചെയ്തു കൊടു
ക്കാനാഗ്രഹിക്കുന്നു. ദുഷ്ടന്മാരാകട്ടെ അങ്ങനെ
ചെയ്യുന്നില്ല.
8അന്യരെക്കാൾ ശ്രേഷ്ഠരാണു തങ്ങളെന്നു ക
രുതുന്നവർ കൂടുതൽ കുഴപ്പം വിളിച്ചു വരുത്തു
ന്നു. മുഴുവൻ നഗരത്തെയും കുഴപ്പത്തിലാക്കാ
ൻ അവർക്കാകും. എന്നാൽ ജ്ഞാനികൾ സമാ
ധാനമുണ്ടാക്കും.
9ഭോഷനുമായി ഒരു പ്രശ്നം ഒത്തു തീർപ്പാ
ക്കാൻ ജ്ഞാനി ശ്രമിക്കുമ്പോൾ ഭോഷൻ മണ്ട
ത്തരങ്ങൾ പറഞ്ഞുതർക്കിക്കും. അവർ ഒരിക്ക
ലും ഒത്തു തീർപ്പിലെത്തുകയുമില്ല.
10കൊലയാളികൾ എപ്പോഴും നിഷ്കളങ്കനെ
വെറുക്കുന്നു. നല്ലവനും നിഷ്കളങ്കനുമായവ
നെ കൊല്ലാൻ ദുഷ്ടന്മാർ ആഗ്രഹിക്കുന്നു.
11ഭോഷൻ വളരെവേഗം കോപിക്കുന്നു. എ
ന്നാൽ ജ്ഞാനി ക്ഷമാശീലനും ആത്മനിയന്ത്ര
ണമുള്ളവനുമാകുന്നു.
12ഭരണാധിപൻ നുണകൾ ശ്രദ്ധിച്ചാൽ അയാ
ളുടെ മുഴുവൻ ഉദ്യോഗസ്ഥന്മാരും ദുഷ്ടന്മാരാ
കും.
13ഒരു തരത്തിൽ ദരിദ്രനും ദരിദ്രനിൽനിന്നും
മോഷ്ടിക്കുന്നവനും ഒരുപോലെയാണ്: യഹോ
വയാണ് ഇരുവരെയും സൃഷ്ടിച്ചത്.
14ദരിദ്രരോടു നീതിപുലർത്തുന്ന രാജാവ് ദീർ
ഘകാലം ഭരിക്കും.
15തല്ലുന്നതും ഉപദേശിക്കുന്നതും കുട്ടികൾക്ക്
അനുയോജ്യമാകുന്നു. മാതാപിതാക്കളെ അനു
സരിക്കാതെ കുട്ടി ഇഷ്ടംപോലെ പ്രവർത്തി
ച്ചാൽ അവൻ തൻെറമാതാവിന് അപമാനം
വരുത്തും.
16ദുഷ്ടന്മാർ രാജ്യം ഭരിച്ചാൽ എല്ലായിടവും
പാപം നിറയും. എന്നാൽ നീതിമാന്മാർ ആത്യ
ന്തിക വിജയം നേടും.
17പുത്രൻ തെറ്റുചെയ്യുമ്പോൾ അവനെ ശി
ക്ഷിക്കുക. അപ്പോൾ നിനക്കവനെച്ചൊല്ലി അഭി
മാനിക്കാനാവും. അവനൊരിക്കലും നിന്നെ നാ
ണം കെടുത്തുകയില്ല.
18ദൈവത്താൽ നയിക്കപ്പെടാത്ത രാഷ്ട്രത്തി
ന് ഒരിക്കലും സമാധാനമുണ്ടാകില്ല. എന്നാൽ
ദൈവത്തിൻെറ നിയമമനുസരിക്കുന്ന രാഷ്ട്രം
സന്തോഷിക്കും.
19നീ വെറുതെ സംസാരിക്കുക മാത്രമെങ്കിൽ
ദാസൻ ഒരു പാഠം പഠിക്കണമെന്നില്ല. നിൻെറ
വാക്കുകൾ മനസ്സിലാക്കുമെങ്കിലും അവൻ അത
നുസരിക്കുകയില്ല.

20ആലോചിക്കാതെ സംസാരിക്കുന്നവന് ഒരു
പ്രതീക്ഷയുമുണ്ടാകില്ല. ആലോചിക്കാതെ പ്ര
വർത്തിക്കുന്നവനെക്കാൾ പ്രതീക്ഷ ഭോഷനു
ണ്ടാകും.
21ദാസന് ആവശ്യമുള്ളതെല്ലാം കൊടുത്താൽ
അവസാനം അവനൊരു നല്ല ദാസനായിരി
ക്കുകയില്ല.
22കോപിഷ്ഠൻ ആപത്തുണ്ടാക്കുന്നു. ക്ഷിപ്ര
കോപി അനേകം പാപങ്ങൾ ചെയ്യുന്ന അപരാ
ധിയായിരിക്കും.
23അന്യരെക്കാൾ ശ്രേഷ്ഠനാണെന്നു സ്വയം
കരുതുന്നവനെ ആ ചിന്തതന്നെ നശിപ്പിക്കും.
വിനീതനെയാകട്ടെ, അന്യർ ആദരിക്കും.
24ഒന്നിച്ചു പ്രവർത്തിക്കുന്ന രണ്ടുകള്ളന്മാർ
ശത്രുക്കളാകുന്നു. ഒരു കള്ളൻ മറ്റവനെ ഭീഷണി
പ്പെടുത്തും, അതിനാൽ കോടതിയിൽ സത്യം
പറയേണ്ടിവരുമ്പോൾ അവൻ സംസാരിക്കാൻ
ഭയക്കും.
25ഭയം ഒരു കെണി പോലെയാണ്. എന്നാൽ
യഹോവയിൽ ആശ്രയിച്ചാൽ നീ സുരക്ഷി
തനായിരിക്കും.
26ഭരണാധിപൻെറ സുഹൃത്തുക്കളാകാൻ പല
രും ആഗ്രഹിക്കുന്നു. എന്നാൽ ജനത്തിനുമേൽ
നീതിയോടെ വിധിനടത്തുന്നവൻ യഹോവ
യാകുന്നു.
27വിശ്വസ്തരല്ലാത്തവരെ നീതിമാന്മാർ വെ
റുക്കുന്നു. വിശ്വസ്തരെ ദുഷ്ടന്മാരും വെറുക്കു
ന്നു

### യാക്കേയുടെ പുത്രനായ ആഗൂരിൻെറ സുഭാഷിതങ്ങൾ

30 യാക്കേയുടെ പുത്രനായ ആഗൂരിൻെറ
സുഭാഷിതങ്ങളാണിവ. ഇഥിയേലിനും
ഉകാലിനുമുള്ള അവൻെറ സന്ദേശമാണിത്:
2ഭൂമിയിലെ ഏറ്റവും നീചനാകുന്നു ഞാൻ.
കാര്യങ്ങൾ വേണ്ടതുപോലെ മനസ്സിലാക്കാൻ
എനിക്കു കഴിയുന്നില്ല.
3ജ്ഞാനിയാകാനുള്ള പഠനം എനിക്കില്ല.
ദൈവത്തെപ്പറ്റി എനിക്കൊന്നുമറിയുകയുമില്ല.
4സ്വർഗ്ഗത്തിൽനിന്നുള്ള കാര്യങ്ങളെപ്പറ്റി ആ
രും ഇതുവരെ പഠിച്ചിട്ടില്ല. കാറ്റിനെ ആരും
ഇതുവരെ കൈകൊണ്ടു പിടിച്ചിട്ടില്ല. തുണിക്ക
ഷണത്തിൽ ആരും വെള്ളം സംഭരിച്ചിട്ടുമില്ല.
ഭൂമിയുടെ പരിധികൾ യഥാർത്ഥത്തിലറിയാൻ
ആർക്കും കഴിഞ്ഞിട്ടില്ല. അങ്ങനെയൊക്കെ ചെ
യ്യാൻ കഴിയുന്നവൻ ആരാണ്? എവിടെയാണ
വൻെറ കുടുംബം?
5ദൈവം പറയുന്ന ഓരോ വാക്കും പരിപൂർ
ണ്ണമാകുന്നു. തന്നിലേക്കു വരുന്നവർക്ക് അഭയ
സ്ഥാനമാണു ദൈവം. 6അതിനാൽ ദൈവവച
നങ്ങൾ മാറ്റാൻശ്രമിക്കരുത്. അങ്ങനെ ചെയ്താ
ൽ അവൻ നിന്നെ ശിക്ഷിക്കുകയും നീ നുണ
പറയുകയാണെന്നു തെളിയിക്കുകയും ചെയ്യും.
7യഹോവേ, ഞാൻ മരിക്കുമ്മുമ്പ് എനിക്കാ
യി രണ്ടു കാര്യങ്ങൾ ചെയ്തുതരണമേയെന്നു
പ്രാർത്ഥിക്കുന്നു.
8നുണ പറയാതിരിക്കാൻ എന്നെ സഹായി
ക്കേണമേ. എന്നെ വലിയ ധനികനോ വലിയ
ദരിദ്രനോ ആക്കരുതേ- അന്നന്നേക്കുള്ളതു മാത്രം
തന്നാലും. 9ആവശ്യത്തിലധികമുണ്ടായാൽ എ
നിക്കു നിന്നെ വേണ്ടെന്നു തോന്നാം. എന്നാൽ
ദരിദ്രനാണെങ്കിൽ ഞാൻ ചിലപ്പോൾ മോഷ്ടി
ച്ചേക്കാം. അങ്ങനെ ഞാൻ ദൈവത്തിൻെറ നാമ
ത്തിന് അപമാനം വരുത്തും.
10യജമാനനോടു ദാസനെ ദുഷിച്ചു പറയ
രുത്. അങ്ങനെ പറഞ്ഞാൽ യജമാനൻ നിന്നെ
വിശ്വസിക്കുകയില്ല. നീ അപരാധിയെന്ന് അ
യാൾ കരുതും.
11ചിലർ സ്വന്തം പിതാക്കന്മാർക്കെതിരെ സം
സാരിക്കുന്നു. തങ്ങളുടെ മാതാക്കളോട് അവർ
ആദരവ് കാട്ടുന്നുമില്ല.
12ചിലർ തങ്ങൾ നല്ലവരെന്നു സ്വയം കരുതു
ന്നുവെങ്കിലും സത്യത്തിൽ അങ്ങനെയല്ല.
13തങ്ങൾ വളരെ നല്ലവരെന്ന് ചിലർ കരുതു
ന്നു. അന്യരെക്കാൾ വളരെ ശ്രേഷ്ഠരാണു തങ്ങ
ളെന്ന് അവർ കരുതുന്നു.
14വാളുകൾപോലെ പല്ലുകളുള്ള ചിലരുണ്ട്.
അവരുടെ താടിയെല്ലുകൾ കത്തികൾ പോലെ
യാകുന്നു. പാവങ്ങളിൽനിന്ന് എല്ലാം തട്ടിയെ
ടുക്കാൻ അവർ തങ്ങളുടെ സമയമുപയോഗി
ക്കുന്നു.
15കിട്ടുന്നതെല്ലാം തട്ടിയെടുക്കാൻ ചിലരാഗ്ര
ഹിക്കുന്നു. “എനിക്കുതാ, എനിക്കുതാ, എനിക്കു
താ” എന്നേ അവർ പറയുന്നുള്ളൂ. ഒരിക്കലും
സംതൃപ്തമാകാത്ത മൂന്നു കാര്യങ്ങളുണ്ട്-യഥാ
ർത്ഥത്തിൽ മതിവരാത്ത നാലുകാര്യങ്ങളുണ്ട്.
16പാതാളം, മക്കളില്ലാത്ത സ്ത്രീകൾ, മഴ കാ
ത്തു നിൽക്കുന്ന വരണ്ടനിലം, തടയാനാവാത്ത
അഗ്നി.
17പിതാവിനെ അപമാനിക്കുകയോ മാതാപി
താക്കളെ കളിയാക്കുകയോ അനുസരിക്കാതിരി
ക്കുകയോ ചെയ്യുന്നവൻ ശിക്ഷിക്കപ്പെടും. അവ
ൻെറ കണ്ണുകൾ കഴുകന്മാരും കാട്ടുപക്ഷികളും
കൊത്തിപ്പറിക്കുമ്പോലെ വഷളായിരിക്കും. അ
ത്.
18എനിക്കു മനസ്സിലാക്കാനാവാത്ത മൂന്നു കാ
ര്യങ്ങളുണ്ട്. എനിക്കു മനസ്സിലാക്കാനാവാത്ത
കാര്യങ്ങൾ സത്യത്തിൽ നാലുണ്ട്. 19ആകാശ
ത്തു പറക്കുന്ന പരുന്ത്, പാറയിലൂടെ നീങ്ങുന്ന
പാമ്പ്, സമുദ്രത്തിനു കുറുകേ കടക്കുന്ന കപ്പൽ,
സ്ത്രീയുമായി സ്നേഹത്തിലായിരിക്കുന്ന പു
രുഷൻ.
20ഭർത്താവിനോടു വിശ്വസ്തയല്ലാത്ത
സ്ത്രീ താൻ തെറ്റൊന്നും ചെയ്തിട്ടില്ലെന്ന് അഭി
നയിക്കുന്നു. അവൾ ഭക്ഷിക്കുന്നു, കുളിക്കുന്നു,
താൻ തെറ്റൊന്നും ചെയ്തിട്ടില്ലെന്നു പറയുന്നു.
21ഭൂമിയിൽ കുഴപ്പമുണ്ടാക്കുന്ന മൂന്നുകാര്യങ്ങ
ളുണ്ട്- സത്യത്തിൽ ലോകത്തിനു സഹിക്കാനാ
വാത്ത നാലു കാര്യങ്ങളാണുള്ളത്: 22രാജാവാ
യിത്തീരുന്ന ദാസൻ, വേണ്ടതെല്ലാം കിട്ടുന്ന
ദുഷ്ടൻ, 23വെറുപ്പു നിറഞ്ഞവളായിട്ടും ഭർത്താ
വിനെ കണ്ടെത്തുന്ന സ്ത്രീ, യജമാനത്തിയുടെ
അധിപയാകുന്ന ദാസി.
24ചെറുതെങ്കിലും വളരെ വിവേകമുള്ള നാ
ലു വസ്തുക്കളുണ്ട് ഭൂമിയിൽ:
25ചെറുതും ദുർബ്ബലരുമാണെങ്കിലും ഉറുമ്പു
കൾ വേനൽക്കാലത്ത് തങ്ങളുടെ ഭക്ഷണം സ
മ്പാദിക്കുന്നു;
26മാളക്കരടി ചെറിയ മൃഗമാണെങ്കിലും പാറ
കളിൽ വീടുണ്ടാക്കാനവയ്ക്കു കഴിയും.
27വെട്ടുക്കിളികൾക്ക് രാജാവില്ലെങ്കിലും ഒ
ത്തൊരുമിക്കാനും പണിയെടുക്കാനും അവയ്ക്കു
കഴിയുന്നു.
28നിനക്കു കൈകൊണ്ട് പിടിക്കാനാവുന്നത്ര
ചെറുതെങ്കിലും പല്ലികൾ രാജകൊട്ടാരങ്ങളി
ലും വസിക്കുന്നു.
29നടപ്പിൽ ഗൗരവം നടിക്കുന്ന മൂന്നു കാര്യ
ങ്ങളുണ്ട്. സത്യത്തിൽ അവ നാലാണ്.

30സിംഹം സകലമൃഗങ്ങളിലും ശക്തനാകു
ന്നു. ഒന്നിൽ നിന്നും അവൻ പിന്തിരിഞ്ഞോടു
ന്നില്ല.
31അഹങ്കാരത്തോടെ നടക്കുന്ന പൂവൻകോഴി,
കോലാട്, സ്വന്തം ജനങ്ങൾക്കിടയിൽ രാജാവ്.
32അഹങ്കരിക്കുകയും അന്യർക്കെതിരെ തിന്മ
ആലോചിക്കുകയും ചെയ്യത്തക്ക ഭോഷത്തം നി
നക്കുണ്ടായാൽ അതു നിർത്തുകയും എന്താണു
ചെയ്യുന്നതെന്നതിനെപ്പറ്റി ഒന്നാലോചിക്കുക
യും ചെയ്യുക.
33ഒരാൾ പാലു കടഞ്ഞു വെണ്ണയുണ്ടാക്കുന്നു.
ഒരാൾ മറ്റൊരാളുടെ മൂക്കിലിടിച്ചാൽ ചോരവ
രും. അതുപോലെ മനുഷ്യരെ കോപപ്പെടുത്തി
യാൽ നിനക്കു ദുരിതം.

## ലെമൂവേൽരാജാവിൻെറ സുഭാഷിതങ്ങൾ

31 ലെമൂവേൽരാജാവിൻെറ സുഭാഷിതങ്ങ
ളാണിവ. അദ്ദേഹത്തിൻെറ അമ്മയാണി
തൊക്കെ പഠിപ്പിച്ചത്. 2നീയെൻെറ മകനാകു
ന്നു. ഞാൻ സ്നേഹിക്കുന്ന പുത്രൻ. നിന്നെ
ലഭിക്കാനാണു ഞാൻ പ്രാർത്ഥിച്ചത്. 3നിൻെറ
ശക്തി സ്ത്രീകളിൽ നശിപ്പിക്കരുത്. സ്ത്രീകൾ
രാജാക്കന്മാരെ നശിപ്പിക്കുന്നു. അതിനാൽ അ
വരിൽ സ്വയം നശിപ്പിക്കരുത്. 4ലെമുവേലേ,
രാജാവ് വീഞ്ഞുകുടിക്കുന്നതു ശരിയല്ല. ഭരണാ
ധിപന്മാർ മദ്യം ആഗ്രഹിക്കുന്നതു ശരിയല്ല.
5അധികം കുടിച്ചാൽ അവർ നിയമം മറക്കും.
അപ്പോൾ അവർ പാവങ്ങളുടെ അവകാശങ്ങ
ളെല്ലാം കവർന്നേക്കാം. 6മദ്യം ദരിദ്രന് കൊടുക്കു
ക. ദുരിതത്തിൽപ്പെട്ടവർക്കു വീഞ്ഞു കൊടുക്കു
ക.7അവർകുടിക്കട്ടെ, എന്നിട്ട് തങ്ങളുടെ ദാരി
ദ്ര്യം മറക്കട്ടെ. തങ്ങളുടെ എല്ലാദുരിതങ്ങളും അ
വർ മറക്കട്ടെ.
8സ്വയം രക്ഷിക്കാൻ കഴിയാത്തവനെ നീ
സഹായിക്കണം. സ്വയം സംസാരിക്കാൻ കഴി
യാത്തവനുവേണ്ടി സംസാരിക്കുക! ആപത്തിൽ
പെട്ടവരെ എല്ലാം സഹായിക്കുക! 9നിനക്കറി
യാവുന്നതും ശരിയായതുമായ കാര്യങ്ങൾക്കാ
യി എഴുന്നേറ്റുനിൽക്കുക. സർവ്വജനത്തെയും
നീതിയോടെ വിധിക്കുക. പാവങ്ങളുടെയും സ
ഹായം വേണ്ടവരുടെയും അവകാശങ്ങൾ സംര
ക്ഷിക്കുക.

## ഉൽകൃഷ്ടയായ ഭാര്യ

10*“ഉൽകൃഷ്ടയായ ഭാര്യ”യെ* കണ്ടെത്തുക
വിഷമമാണ്. പക്ഷേ രത്നങ്ങളെക്കാൾ വിലപി
ടിച്ചതാണവൾ.
11ഭർത്താവ് അവളെ ആശ്രയിക്കുന്നു. അവൻ
ഒരിക്കലും ദ്രരിദ്രനാകില്ല.
12ജീവിതത്തിലുടനീളം അവൾ ഭർത്താവിനു
നന്മ ചെയ്യുന്നു. അവളൊരിക്കലും അയാൾക്കു
കുഴപ്പമുണ്ടാക്കുന്നില്ല.
13അവളെപ്പോഴും കമ്പിളിയും ചണവും സംഭ
രിക്കുകയും സന്തോഷത്തോടെ സ്വന്തം കൈക
ൾകൊണ്ട് സാധനങ്ങളുണ്ടാക്കുകയുമാണ്.
14വിദൂരദേശത്തു നിന്നുള്ള ഒരുകപ്പൽ പോ
ലെയാണവൾ. എല്ലായിടത്തുനിന്നും അവൾ
ഭക്ഷണം കൊണ്ടുവരുന്നു.
15അവൾ എന്നും പുലർകാലേ എഴുന്നേൽ
ക്കുന്നു. കുടുംബത്തിനാവശ്യമായ ആഹാരം പാ
കം ചെയ്യുകയും വേലക്കാരുടെ പങ്ക് കൊടുക്കു
കയും ചെയ്യുന്നു.
16കാണുന്ന സ്ഥലമൊക്കെ അവൾ വാങ്ങുന്നു.
താൻ സമ്പാദിച്ച പണമുപയോഗിച്ച് മുന്തിരി
ത്തോപ്പിൽ അവൾ കൃഷി ചെയ്യുന്നു.
17അവൾ അത്യദ്ധ്വാനം ചെയ്യുന്നു. അവൾ
കരുത്തയും തൻെറ പണി ചെയ്യാൻ പ്രാപ്ത
യുമാകുന്നു.
18താനുണ്ടാക്കിയ സാധനങ്ങൾ വിൽക്കു
മ്പോഴൊക്കെ അവളൊരു ലാഭം നേടുന്നു. രാത്രി
വൈകുംവരെ അവൾ ജോലി ചെയ്യുന്നുമുണ്ട്.
19സ്വയം നൂലുണ്ടാക്കി സ്വന്തം വസ്ത്രങ്ങൾ
അവൾ നെയ്യുന്നു.
20ദരിദ്രർക്ക് അവൾ ദാനം ചെയ്യുകയും ആവ
ശ്യക്കാരെ സഹായിക്കുകയും ചെയ്യുന്നു.
21മഞ്ഞു പെയ്യുമ്പോൾ തൻെറ കുടുംബത്തെ
ച്ചൊല്ലി അവൾ വേവലാതിപ്പെടുന്നില്ല. അവ
ർക്ക് അവൾ നല്ല ചൂടു വസ്ത്രങ്ങൾ നൽകി
യിട്ടുണ്ട്.
22അവൾ വിരിപ്പുകളുണ്ടാക്കി കിടക്കയിൽ
വിരിക്കുന്നു. നേർത്ത ലിനൻ
വസ്ത്രങ്ങൾ അവൾ ധരിക്കുകയും ചെയ്യുന്നു.
23അവളുടെ ഭർത്താവിനെ ജനം ആദരിക്കു
ന്നു. ദേശത്തെ നേതാക്കളിലൊരുവനാണയാൾ.
24അവൾ നല്ലൊരു കച്ചവടക്കാരിയാണ്. വ
സ്ത്രങ്ങളും അരപ്പട്ടകളുമുണ്ടാക്കി അവൾ കച്ച
വടക്കാർക്ക് വിൽക്കുന്നു.
25അവൾ വാഴ്ത്തപ്പെട്ടവൾ.* ആളുകൾ അവ
ളെ ആദരിക്കുകയും ചെയ്യുന്നു.
26അവൾ ജ്ഞാനത്തോടെ സംസാരിക്കുന്നു.
സ്നേഹിക്കാനും കരുണകാട്ടാനും അവൾ ജന
ത്തെ പഠിപ്പിക്കുന്നു.
27അവളൊരിക്കലും മടിച്ചിയല്ല. വീട്ടിലെ
സാധനങ്ങൾ അവൾ പരിപാലിക്കുന്നു.
28അവളുടെ കുട്ടികൾ അവളെപ്പറ്റി നല്ലതു
പറയുന്നു. ഭർത്താവ് അവളെപ്പറ്റി ഇങ്ങനെ
പുകഴ്ത്തിപ്പറയുന്നു,
29“നല്ല സ്ത്രീകൾ വളരെയുണ്ട്. എങ്കിലും
നീയാണേറ്റവും ശ്രേഷ്ഠം.”
30സൗന്ദര്യവും വശ്യതയും നിന്നെവഞ്ചിക്കും.
പക്ഷേ, യഹോവയെ ആദരിക്കുന്നവൾ വാ
ഴ്ത്തപ്പെടണം.
31അർഹിക്കുന്ന പ്രതിഫലം അവൾക്കു നൽ
കുക. അവളുടെ പ്രവൃത്തികളെ പൊതുസ്ഥല
ത്ത് വാഴ്ത്തുക.

---

**വചനം 10-31** എബ്രായഭാഷയിൽ ഈ പദ്യത്തിലെ ഓരോ വചനവും അക്ഷരമാലയിലെ അടുത്ത അക്ഷരത്തിൽ തുടങ്ങുന്നു. അങ്ങനെ ഈ കവിത സ്ത്രീയുടെ സമസ്തഗുണങ്ങളും വർണ്ണിക്കുന്നു.

**ഉത്കൃഷ്ടയായ ഭാര്യ** കുലീന സ്ത്രീ എന്നും അർത്ഥം.

**അവൾ വാഴ്ത്തപ്പെട്ടവൾ** അവൾ ശക്തയാണ്.

# സഭാപ്രസംഗി

1 ഗുരുനാഥന്റെ വാക്കുകളാണിവ. ഈ ഗുരു
നാഥൻ ദാവീദിന്റെ പുത്രനും യെരൂശലേ
മിലെ രാജാവുമായിരുന്നു.
2എല്ലാം അർത്ഥരഹിതമാകുന്നു. ഇതെല്ലാം
ഒരുതരം സമയം പാഴാക്കലാണെന്ന് ഗുരു പറയു
ന്നു! 3ഈ ജീവിതത്തിൽ നടത്തുന്ന കഠിനാദ്ധ്വാ
നങ്ങളിൽ നിന്നെല്ലാം മനുഷ്യർ യഥാർത്ഥ
ത്തിൽ എന്തെങ്കിലും നേടുന്നുണ്ടോ? ഇല്ല!

### സംഗതികൾ ഒരിക്കലും മാറുന്നില്ല

4മനുഷ്യർ ജീവിക്കുന്നു; മനുഷ്യർ മരിക്കുന്നു.
പക്ഷേ ഭൂമി എന്നെന്നും നിലനിൽക്കുന്നു.
5സൂര്യൻ ഉദിക്കുന്നു; സൂര്യൻ അസ്തമിക്കുന്നു.
അതേസ്ഥലത്തു വീണ്ടും ഉദിക്കാൻ സൂര്യൻ
തിടുക്കപ്പെടുകയും ചെയ്യുന്നു.
6കാറ്റ് തെക്കോട്ടടിക്കുന്നു; കാറ്റു വടക്കോട്ടും
അടിക്കുന്നു. കാറ്റ് ചുറ്റോടു ചുറ്റും അടിക്കുന്നു.
കാറ്റു തിരിഞ്ഞ് അതാരംഭിച്ചിടത്തു തന്നെ
വീണ്ടും അടിക്കുന്നു.
7എല്ലാ നദികളും അതേസ്ഥലത്തേക്കു വീണ്ടും
വീണ്ടും ഒഴുകുന്നു. അവയെല്ലാം കടലിലേക്കൊ
ഴുകുന്നു. പക്ഷേ കടൽ നിറയുന്നില്ല. 8എല്ലാം
പൂർണ്ണമായി വിവരിക്കാൻ വാക്കുകൾക്കാവില്ല.
പക്ഷേ ആളുകൾ സംസാരിച്ചുകൊണ്ടേയിരി
ക്കുന്നു. വാക്കുകൾ വീണ്ടും വീണ്ടും നമ്മുടെ
ചെവികളിലേക്കെത്തുന്നു. പക്ഷേ നമ്മുടെ ചെ
വികൾ നിറയുന്നില്ല. നമ്മുടെ കണ്ണുകൾ നാം
കാണുന്ന കാഴ്ചകൾ കൊണ്ടും നിറയുന്നില്ല.

### പുതുതായി ഒന്നുമില്ല

9ആരംഭം മുതൽ എന്തായിരുന്നുവോ അതായി
ത്തന്നെ തുടരുകയാണെല്ലാം. ചെയ്തിരുന്നതു
പോലെതന്നെ അതേ കാര്യങ്ങൾ ചെയ്യപ്പെട്ടു
കൊണ്ടിരിക്കുന്നു. ഈ ജീവിതത്തിൽ പുതു
തായി ഒന്നുമില്ല.
10"ഇതാ, ഇതു പുതുതാണ്" എന്നൊരുവൻ
പറഞ്ഞേക്കാം. പക്ഷേ, അത് എപ്പോഴും ഇവി
ടെയുണ്ടായിരുന്നു. നമ്മെക്കാളും മുമ്പേ അതി
വിടെയുണ്ടായിരുന്നു!
11പണ്ടു സംഭവിച്ച കാര്യങ്ങൾ മനുഷ്യർ ഓർ
മ്മിക്കുന്നില്ല. ഇന്നു സംഭവിക്കുന്ന കാര്യങ്ങൾ
മനുഷ്യർ ഭാവിയിൽ ഓർമ്മിക്കുകയുമില്ല. ഭാവി
തലമുറക്കാർ തങ്ങൾക്കു മുമ്പുണ്ടായിരുന്നവർ
ചെയ്ത കാര്യങ്ങളും ഓർക്കുകയില്ല.

### ജ്ഞാനം സന്തോഷം കൊണ്ടുവരുന്നുവോ?

12ഗുരുനാഥനായ ഞാൻ യെരൂശലേമിൽ യി
സ്രായേലിന്റെ രാജാവായിരുന്നു. 13ഈ ജീവി
തത്തിൽ ചെയ്ത കാര്യങ്ങളെപ്പറ്റിയെല്ലാം പഠി
ക്കുന്നതിന് എന്റെ ജ്ഞാനം ഉപയോഗിക്കാൻ
ഞാൻ തീരുമാനിച്ചു. ഇത് ദൈവം ഞങ്ങൾക്കു
ചെയ്യുവാൻ തന്ന ഏറ്റവും കഠിനമായൊരു
കാര്യമാണെന്ന് ഞാൻ അറിഞ്ഞു. 14ഭൂമിയിൽ
ചെയ്യപ്പെട്ട എല്ലാ കാര്യങ്ങളും ഞാൻ പരിശോ
ധിക്കുകയും അതെല്ലാം വെറും സമയം പാഴാക്ക
ലാണെന്നു കാണുകയും ചെയ്തു. കാറ്റിനെ
പിടിക്കാൻ ശ്രമിക്കുമ്പോലെയാണത്. 15ഇക്കാര്യ
ങ്ങൾ മാറ്റാൻ നിനക്കാവില്ല. വളഞ്ഞ കാര്യ
ങ്ങളെ നേരായതെന്നു വിളിക്കുവാൻ നിനക്കാ
വില്ല. എന്തെങ്കിലും നഷ്ടപ്പെട്ടതുണ്ടെങ്കിൽ
അതിവിടെത്തന്നെയുണ്ടെന്നും പറയാനാവില്ല.
16ഞാൻ എന്നോടുതന്നെ പറഞ്ഞു, "ഞാൻ
വളരെ ജ്ഞാനിയാണ്. എനിക്കുമുമ്പ് യെരൂശ
ലേം ഭരിച്ച എല്ലാ രാജാക്കന്മാരെക്കാളും ജ്ഞാ
നിയാണു ഞാൻ. ജ്ഞാനവും അറിവും സത്യ
ത്തിലെന്താണെന്ന് എനിക്കറിയാം!"
17ഭോഷത്തം ആലോചിക്കുന്നതിനെക്കാൾ
ജ്ഞാനവും അറിവും എങ്ങനെ ശ്രേഷ്ഠമാണെ
ന്നു പഠിക്കാൻ ഞാൻ നിശ്ചയിച്ചു. പക്ഷേ,
ജ്ഞാനിയാകാൻ ശ്രമിക്കുന്നത് കാറ്റിനെ പിടി
ക്കുവാൻ ശ്രമിക്കുന്നതു പോലെയാണെന്ന്
ഞാൻ പഠിച്ചു. 18അധികം ജ്ഞാനത്തോടൊപ്പം
നിരാശയും വരുന്നു. കൂടുതൽ ജ്ഞാനം നേടുന്ന
വൻ കൂടുതൽ വ്യസനവും നേടുന്നു.

### "സുഖഭോഗങ്ങൾ" സന്തോഷം കൊണ്ടുവരുമോ?

2 ഞാൻ എന്നോടുതന്നെ പറഞ്ഞു, "എനിക്കു
സുഖം അനുഭവിക്കണം. എല്ലാം കഴിയുന്ന
ത്ര ആസ്വദിക്കണം." എന്നാൽ അതും നിഷ്പ്ര
യോജനമാണെന്ന് ഞാൻ പഠിച്ചു. 2എല്ലായ്
പ്പോഴും ചിരിക്കുന്നത് വിഡ്ഢിത്തമാണ്. വി
നോദിക്കുന്നത് ഒരു നന്മയും ചെയ്യില്ല.
3അതിനാൽ, മനസ്സിൽ ജ്ഞാനം നിറയ്ക്കു
മ്പോൾ ശരീരത്തിൽ ഞാൻ വീഞ്ഞു നിറച്ചു.
സന്തോഷിക്കാനൊരു മാർഗ്ഗം കണ്ടെത്തുന്നതി
നാണ് ഞാൻ ഈ ഭോഷത്തത്തിനു ശ്രമിച്ചത്.
ഏതെങ്കിലും തരത്തിൽ സന്തോഷിക്കണം. ചുരു
ങ്ങിയ ജീവിതകാലം കൊണ്ട് മനുഷ്യന് എന്തു
നന്മകളൊക്കെ ചെയ്യാമെന്നു കാണുകയായി
രുന്നു എന്റെ ലക്ഷ്യം.

### കഠിനാദ്ധ്വാനം സന്തോഷം കൈവരുത്തുമോ?

4അനന്തരം ഞാൻ വലിയ കാര്യങ്ങൾ ചെ
യ്യാൻ തുടങ്ങി. ഞാൻ എനിക്കായി വീടുകൾ
പണിയുകയും മുന്തിരിത്തോപ്പുകൾ വച്ചുപി
ടിപ്പിക്കുകയും ചെയ്തു. 5എനിക്കാസ്വദിക്കാൻ
പൂന്തോട്ടങ്ങളും കേളീവനങ്ങളും ഉണ്ടാക്കി.
എല്ലാത്തരം ഫലവൃക്ഷങ്ങളും ഞാൻ നട്ടു. 6എനി
ക്കായി ഞാൻ ജലാശയങ്ങളുണ്ടാക്കി. എന്റെ
വളരുന്ന വൃക്ഷങ്ങൾ നനയ്ക്കാൻ അതിലെ
വെള്ളം ഞാനുപയോഗിച്ചു. 7ദാസന്മാരെയും
ദാസിമാരെയും ഞാൻ വാങ്ങി. എന്റെ വീട്ടിൽ
ജനിച്ച അടിമകളുമുണ്ടായിരുന്നു. ഒരുപാടു
വലിയ കാര്യങ്ങൾ എനിക്കുണ്ടായിരുന്നു. എനി
ക്ക് കാലിക്കൂട്ടങ്ങളും ആട്ടിൻപറ്റങ്ങളുമുണ്ടായി
രുന്നു. യെരൂശലേമിൽ മറ്റാരെക്കാളും കൂടുതൽ
സാധനങ്ങളും വസ്തുവകകളും എനിക്കു
സ്വന്തമായുണ്ടായിരുന്നു.

8എനിക്കായി സ്വർണ്ണവും വെള്ളിയും ഞാൻ
ശേഖരിച്ചു. രാജാക്കന്മാരിൽനിന്നും അവരുടെ
രാഷ്ട്രങ്ങളിൽനിന്നും ഞാൻ നിധികൾ സ്വരൂ
പിച്ചു. എനിക്കായി പാടുന്ന സ്ത്രീപുരുഷ
ന്മാർ എനിക്കുണ്ടായിരുന്നു. ആരും ആശിക്കുന്ന
എല്ലാം എനിക്കുണ്ടായിരുന്നു.
9ഞാൻ വലിയ ധനികനും പ്രസിദ്ധനുമായി
ത്തീർന്നു. എനിക്കുമുമ്പ് യെരൂശലേമിൽ ജീവി
ച്ച ആരെക്കാളും ഞാൻ മഹാനായി. എന്നെ
സഹായിക്കാൻ എന്റെ ജ്ഞാനം എപ്പോഴുമു
ണ്ടായിരുന്നുതാനും. 10എന്റെ കണ്ണുകൾ കാണു
കയും ആശിക്കുകയും ചെയ്തതെല്ലാം എനിക്കു
കിട്ടി. എന്റെ എല്ലാ പ്രവൃത്തികളിലും എന്റെ
മനസ്സ് സംതൃപ്തമായിരുന്നു. എന്റെ കഠിനാ
ദ്ധ്വാനത്തിനു മുഴുവനുമുള്ള സമ്മാനമായി
രുന്നു ആ ആഹ്ലാദം.
11പിന്നെ ഞാൻ ചെയ്ത കാര്യങ്ങളിലേക്കെ
ല്ലാം ഒന്നു നോക്കി. എന്റെ എല്ലാ കഠിനാദ്ധ്വാ
നങ്ങളെയും പറ്റി ഞാൻ ചിന്തിച്ചു. അതൊക്കെ
വെറും സമയനഷ്ടമായിരുന്നു! കാറ്റിനെ പിടി
ക്കാൻ ശ്രമിക്കുമ്പോലെ! ഈ ജീവിതത്തിൽ
നമ്മൾ ചെയ്യുന്ന പ്രവൃത്തികളിൽ നിന്ന് ഒന്നും
നേടാനില്ല.

## ജ്ഞാനമായിരിക്കാം ഉത്തരം

12ഒരു രാജാവിനു ചെയ്യാൻ കഴിയുന്നതി
നേക്കാൾ കൂടുതലൊന്നും ചെയ്യാൻ ആർക്കും
കഴിയില്ല. നീ ചെയ്യാനാഗ്രഹിക്കുന്നതൊക്കെ
ഏതെങ്കിലും ഒരു രാജാവ് മുമ്പ് ചെയ്തിരിക്കും.
രാജാക്കന്മാരുടെ പ്രവൃത്തികൾപോലും വ്യർത്ഥ
മാണെന്ന് ഞാൻ പഠിച്ചു. അതിനാൽ വീണ്ടും
ജ്ഞാനത്തെയും ഭോഷത്തത്തെയും ഭ്രാന്തിനെ
യുംപറ്റി ഞാൻ ആലോചിച്ചു തുടങ്ങി. 13പ്രകാ
ശം ഇരുട്ടിനെക്കാൾ ശ്രേഷ്ഠമാകുന്നതു പോലെ
തന്നെ ജ്ഞാനം ഭോഷത്തത്തെക്കാൾ ശ്രേഷ്ഠ
മെന്ന് ഞാൻ കണ്ടു. 14അതിങ്ങനെയാണ്: ജ്ഞാ
നി, താൻ എവിടെപ്പോകുന്നുവെന്നറിയാൻ മന
സ്സിനെ കണ്ണുകൾ പോലെ ഉപയോഗിക്കുന്നു.
ഭോഷനാകട്ടെ ഇരുട്ടിൽ നടക്കുന്നവനെപ്പോ
ലെയും.
പക്ഷേ, ഭോഷനും ജ്ഞാനിയും അവസാനി
ക്കുന്നത് ഒരു പോലെയാണെന്നു ഞാൻ കണ്ടു.
ഇരുവരും മരിക്കുന്നു. 15ഞാൻ സ്വയം ചിന്തിച്ചു,
“ഭോഷനു സംഭവിക്കുന്ന അതേ കാര്യങ്ങൾ
തന്നെ എനിക്കും സംഭവിക്കും. പിന്നെ ഞാനെ
ന്തിനു ജ്ഞാനിയാകാൻ അദ്ധ്വാനിക്കണം?”
ഞാൻ സ്വയം പറഞ്ഞു, “ജ്ഞാനിയായിരിക്കു
ന്നതും വ്യർത്ഥമാകുന്നു.” 16ജ്ഞാനിയും ഭോഷ
നും മരിക്കും! ജ്ഞാനിയേയോ ഭോഷനേയോ
മനുഷ്യർ എന്നെന്നേക്കും ഓർമ്മിക്കുകയുമില്ല.
ഭാവിയിൽ ജനം അവരുടെ പ്രവൃത്തികളൊക്കെ
മറക്കും. അതിനാൽ ജ്ഞാനിയും ഭോഷനും ഒരു
പോലെയാണ്.

## ജീവിതത്തിൽ യഥാർത്ഥ സന്തോഷമുണ്ടോ?

17ഇതെന്നെ ജീവിതത്തോടു വെറുപ്പുള്ളവ
നാക്കി. ഈ ജീവിതത്തിലുള്ള എല്ലാം കാറ്റിനെ
പിടിക്കാൻ ശ്രമിക്കുന്നതുപോലെ വ്യർത്ഥമാ
ണെന്നത് എന്നെ ദു:ഖിതനാക്കി.
18എന്റെ എല്ലാ കഠിനാദ്ധ്വാനങ്ങളെയും
ഞാൻ വെറുക്കാൻ തുടങ്ങി. ഞാൻ കഠിനമായി
അദ്ധ്വാനിച്ചു. എന്നാൽ എനിക്കുശേഷം ജീവി
ക്കുന്നവരായിരിക്കും അതിന്റെ ഫലമനുഭവിക്കു
കയെന്ന് ഞാൻ കണ്ടു. ഞാനതൊന്നും കൊണ്ടു
പോകില്ല. 19ഞാൻ അദ്ധ്വാനിക്കുകയും പഠിക്കു
കയും ചെയ്തതിന്റെയൊക്കെ നിയന്ത്രണം
വേറെ ചിലർക്കാകും. അയാൾ ജ്ഞാനിയാ
കുമോ ഭോഷനാകുമോ എന്ന് എനിക്കറിയില്ല.
ഇതും വ്യർത്ഥമാണ്.
20അങ്ങനെ എന്റെ എല്ലാ പ്രവൃത്തികളിലും
ഞാൻ വ്യസനിച്ചു. 21തന്റെ മുഴുവൻ ജ്ഞാ
നവും അറിവും സാമർത്ഥ്യവുമുപയോഗിച്ച്
ഒരുവന് പണിയെടുക്കാം. എന്നാൽ അയാൾ
മരിക്കുകയും അയാൾ ചെയ്തതിന്റെ ഫലം
മറ്റുള്ളവർക്കു കിട്ടുകയും ചെയ്യും. അദ്ധ്വാനി
ക്കാത്തവർക്ക് എല്ലാം ലഭിക്കുന്നു. അതെന്നെ
വളരെ ദു:ഖിതനാക്കുന്നു. അതും ന്യായമല്ല. വ്യർ
ത്ഥമാണ്.
22തന്റെ എല്ലാ പ്രവൃത്തികൾക്കും പോരാട്ടങ്ങ
ൾക്കും ശേഷം ഒരുവന് യഥാർത്ഥത്തിൽ എന്താ
ണു കിട്ടുക? 23തന്റെ ജീവിതത്തിലുടനീളം
അവന് വേദനയും നിരാശയും കഠിനാദ്ധ്വാന
വുമായിരുന്നു. രാത്രിയിൽപ്പോലും അയാളുടെ
മനസ്സിനു വിശ്രമമില്ല. ഇതും വ്യർത്ഥമാണ്.
24–25എന്നെക്കാൾ നന്നായി ജീവിതം ആസ്വ
ദിക്കാൻ ശ്രമിച്ച ആരെങ്കിലുമുണ്ടോ? ഇല്ല!
ഞാൻ മനസ്സിലാക്കിയതിതാണ്: ഒരു വ്യക്തിക്കു
ചെയ്യാവുന്ന ഏറ്റവും നല്ല കാര്യം തിന്നുകയും
കുടിക്കുകയും ചെയ്യേണ്ട ജോലി ആസ്വദിക്കുക
യുമാണ്. ഇതു ദൈവത്തിൽ നിന്നാണു വരുന്ന
തെന്നും ഞാൻ കണ്ടു. 26ഒരാൾ നന്മ ചെയ്യുകയും
ദൈവത്തെ സന്തോഷിപ്പിക്കുകയും ചെയ്താൽ
ദൈവം അയാൾക്ക് ജ്ഞാനവും ധാരണാശക്തി
യും ആഹ്ലാദവും നൽകും. എന്നാൽ പാപം
ചെയ്യുന്നവന് ചുമട്ടുജോലിയാകും കിട്ടുക.
ദൈവം ദുഷ്ടനിൽനിന്നെടുത്ത് നീതിമാനു
നൽകുന്നു. പക്ഷേ ഈ ജോലിയെല്ലാം നിരർ
ത്ഥകം. കാറ്റിനെ പിടിക്കാൻ ശ്രമിക്കുമ്പോലെ
യാണത്.

## ഒരു കാലമുണ്ട്

3 എന്തിനും ശരിയായൊരു സമയമുണ്ട്. ഭൂമി
യിലെ എല്ലാം ശരിയായ സമയത്തു സംഭ
വിക്കും.
2പിറക്കാനൊരു സമയമുണ്ട്, മരിക്കാനും. നടാ
നൊരു സമയമുണ്ട്, ചെടികൾ പറിക്കാനും.
3കൊല്ലാനൊരു സമയമുണ്ട്, സുഖപ്പെടുത്താ
നും. നശിപ്പിക്കാനൊരു സമയമുണ്ട്, നിർമ്മി
ക്കാനും.
4കരയാനൊരു സമയമുണ്ട്, ചിരിക്കാനും.
ദു:ഖിക്കാനൊരു സമയമുണ്ട്, ആഹ്ലാദനൃത്തം
ചവിട്ടാനും.
5ആയുധങ്ങൾ നിലത്തു വയ്ക്കാനൊരു സമ
യമുണ്ട്, അവ കൈയിലെടുക്കാനും. ചിലരെ
മുറുകെപ്പുണരാനൊരു സമയമുണ്ട്, പിടിത്തം
അയയ്ക്കാനും.
6എന്തെങ്കിലും പരതാനൊരു സമയമുണ്ട്,
അത് നഷ്ടപ്പെട്ടതായി കരുതാനും. വസ്തുക്കൾ
സൂക്ഷിക്കാനൊരു സമയമുണ്ട്, വസ്തുക്കൾ
വലിച്ചെറിയാനും.
7വസ്ത്രം വലിച്ചുകീറാനൊരു സമയമുണ്ട്,
നെയ്യാനും. നിശ്ശബ്ദതപാലിക്കേണ്ട സമയ
മുണ്ട്, സംസാരിക്കാനും.
8സ്നേഹിക്കാനൊരു സമയമുണ്ട്, വെറുക്കാ
നും. യുദ്ധത്തിനൊരു സമയമുണ്ട്, സമാധാന
ത്തിനും.

### ദൈവം തൻെറ ലോകത്തെ നിയന്ത്രിക്കുന്നു

**9**തൻെറ കഠിനാദ്ധ്വാനത്തിൽനിന്നും ഒരുവ
നെന്തെങ്കിലും യഥാർത്ഥത്തിൽ നേടുന്നുണ്ടോ?
ഇല്ല! **10**ദൈവം നമുക്കു ചെയ്യുവാൻ തന്ന എല്ലാ
കഠിനാദ്ധ്വാനങ്ങളും ഞാൻ കണ്ടു. **11**അവൻെറ
ലോകത്തെപ്പറ്റി ചിന്തിക്കാനുള്ള കഴിവ് ദൈവം
നമുക്കു തന്നു. എന്നാൽ ദൈവം ചെയ്യുന്ന
തെല്ലാം നമുക്കു പൂർണ്ണമായും മനസ്സിലാക്കാനാ
വില്ല. എന്നിട്ടും ദൈവം എല്ലാം യഥാസമയ
ത്തു ചെയ്യുന്നു.

**12**മനുഷ്യർക്ക് ചെയ്യാവുന്ന ഏറ്റവും നല്ല
കാര്യം ജീവിക്കുന്നത്ര കാലം സന്തോഷിക്കുക
യും ആസ്വദിക്കുകയും ചെയ്യുകയാണെന്ന്
ഞാനറിയുന്നു. **13**എല്ലാവരും തിന്നുകയും കുടി
ക്കുകയും ജോലി ആസ്വദിക്കുകയും ചെയ്യുവാ
നാണ് ദൈവം ആഗ്രഹിക്കുന്നത്. ഇവയെല്ലാം
ദൈവദത്തമായ സമ്മാനങ്ങളാണ്.

**14**ദൈവം ചെയ്യുന്നതെന്തും എന്നെന്നേക്കും
നിലനിൽക്കുമെന്ന് ഞാൻ മനസ്സിലാക്കി. ദൈവ
ത്തിൻെറ പ്രവൃത്തിയോട് എന്തെങ്കിലും കൂട്ടി
ച്ചേർക്കാൻ മനുഷ്യനാവില്ല. ദൈവത്തിൻെറ
പ്രവൃത്തിയിൽനിന്നും എന്തെങ്കിലും എടുത്തു
മാറ്റാനും മനുഷ്യർക്കാവില്ല. മനുഷ്യർ തന്നെ
ബഹുമാനിക്കുന്നതിനാണ് ദൈവം അങ്ങനെ
ചെയ്തത്. **15**മുമ്പു സംഭവിച്ചതെല്ലാം സംഭവി
ച്ചുകഴിഞ്ഞു. അതിൽ മാറ്റം വരുത്താൻ നമുക്കാ
വില്ല. ഭാവിയിൽ സംഭവിക്കാനിരിക്കുന്നതു
സംഭവിക്കുകയും ചെയ്യും. അവയെ മാറ്റാനും
നമുക്കാവില്ല. എന്നാൽ കഷ്ടതയനുഭവിച്ചു
കൊണ്ടിരിക്കുന്നവരെ സഹായിക്കാൻ ദൈവം
ആഗ്രഹിക്കുന്നു.

**16**ഇതൊക്കെയുംകൂടി ഞാൻ ഈ ജീവിത
ത്തിൽ കണ്ടു. കോടതികളിൽ നന്മയും നീതി
യും നിറയണം, പക്ഷേ ഇപ്പോഴവിടെ തിന്മ
നിറഞ്ഞിരിക്കുകയാണെന്നു ഞാൻ കണ്ടു. **17**അ
തിനാൽ ഞാൻ എന്നോടു തന്നെ പറഞ്ഞു,
“ദൈവം എല്ലാറ്റിനും ഒരു സമയം നിശ്ചയിച്ചി
ട്ടുണ്ട്. മനുഷ്യരുടെ എല്ലാപ്രവൃത്തികളെയും
വിധിക്കാൻ ദൈവം സമയം നിശ്ചയിച്ചിരിക്കു
ന്നു. നല്ലവരെയും ദുഷ്ടന്മാരെയും ദൈവം
വിധിക്കും.”

### മനുഷ്യർ വെറും മൃഗങ്ങളെപ്പോലെയോ?

**18**മനുഷ്യർ പരസ്പരം ചെയ്യുന്ന കാര്യങ്ങളെ
പ്പറ്റി ഞാൻ ആലോചിച്ചു. എന്നിട്ടു ഞാൻ
സ്വയം പറഞ്ഞു, “തങ്ങൾ മൃഗങ്ങളെപ്പോലെ
യാണെന്ന് മനുഷ്യരറിയണമെന്നു ദൈവം
ആഗ്രഹിക്കുന്നു. **19**മനുഷ്യൻ മൃഗങ്ങളെക്കാൾ
ശ്രേഷ്ഠനാണോ? അല്ല! എന്തുകൊണ്ടെന്നാൽ
എല്ലാം നിഷ്ഫലം. മനുഷ്യനും മൃഗങ്ങൾക്കും
ഒന്നുതന്നെ സംഭവിക്കുന്നു. അവർ മരിക്കുന്നു.
മനുഷ്യർക്കും മൃഗങ്ങൾക്കും ഒരേ “ശ്വാസം.”
ചത്ത ഒരു മൃഗം മരിച്ച മനുഷ്യനിൽനിന്നും
വ്യത്യസ്തമാണോ? **20**മനുഷ്യരുടെയും മൃഗങ്ങളു
ടെയും ശരീരം ഒരേ രീതിയിൽ അവസാനി
ക്കുന്നു. അവർ മണ്ണിൽ നിന്നുവന്നു, അവസാനം
മണ്ണിലേക്കു മടങ്ങുകയും ചെയ്യുന്നു. **21**മനുഷ്യ
ൻെറ ആത്മാവിനെന്തു സംഭവിക്കുന്നുവെന്ന്
ആരറിയുന്നു? മനുഷ്യാത്മാവ് മുകളിൽ ദൈവ
ത്തിൻെറയടുത്തേക്കു പോകുന്നുവോ? മൃഗത്തി
ൻെറ ആത്മാവ് താഴെ മണ്ണിലേക്കു പോകുന്നു
വോ? ആർക്കറിയാം?

**22**അതിനാൽ ഒരു മനുഷ്യനു ചെയ്യാവുന്ന
ഏറ്റവും മികച്ച കാര്യം സ്വന്തം പ്രവൃത്തിക
ളിൽ സന്തോഷിക്കുകയെന്നതാണ്. അവനുള്ള
തും അതാണ്. മനുഷ്യൻ ഭാവിയെക്കുറിച്ചോർ
ത്ത് വ്യാകുലപ്പെടുകയുമരുത്. കാരണം, ഭാവി
യിലെന്തു സംഭവിക്കുമെന്നു പറയാൻ ആർക്കും
കഴിയുകയില്ല എന്നതു തന്നെ.

### മരിക്കുന്നതോ ഭേദം?

**4** നിരവധി ആളുകൾ ക്രൂരമായാണു കൈ
കാര്യം ചെയ്യപ്പെടുന്നതെന്നു ഞാൻ
വീണ്ടും കണ്ടു. അവരുടെ കണ്ണുനീർ ഞാൻ
കണ്ടു. ആ ദുഃഖിതരെ ആശ്വസിപ്പിക്കാൻ ഒരു
ത്തനുമില്ലെന്നു ഞാൻ കണ്ടു. ക്രൂരന്മാർ സർവ്വ
ശക്തരായിരിക്കുന്നതു ഞാൻ കണ്ടു. അവർ
വേദനിപ്പിക്കുന്നവരെ ഒന്നാശ്വസിപ്പിക്കാൻ
ആരുമില്ലെന്നതും ഞാൻ കണ്ടു. **2**ജീവിച്ചിരിക്കു
ന്നവരെക്കാൾ മരണമടഞ്ഞവർക്കാണ് കൂടുതൽ
സുഖമെന്നു ഞാൻ നിശ്ചയിച്ചു. **3**ജനിച്ചപ്പോ
ഴേ മരിച്ചവരെ സംബന്ധിച്ചിടത്തോളം കാര്യ
ങ്ങൾ കൂടുതൽ ശ്രേഷ്ഠം. എന്തെന്നാൽ, ഈ
ലോകത്തിൽ ചെയ്യപ്പെടുന്ന തിന്മകൾ അവർ
ഒരിക്കലും കാണുന്നില്ല.

### എന്തിനു കഠിനാദ്ധ്വാനം ചെയ്യണം?

**4**അപ്പോൾ ഞാൻ ചിന്തിച്ചു, “മനുഷ്യരെന്തി
നാണിത്ര കഠിനമായി അദ്ധ്വാനിക്കുന്നത്?” മനു
ഷ്യർ വിജയികളാകുവാനും മറ്റുള്ളവരെക്കാൾ
ശ്രേഷ്ഠരാകുവാനും ശ്രമിക്കുന്നത് ഞാൻ കണ്ടു.
എന്തുകൊണ്ടെന്നാൽ, മനുഷ്യർ അസൂയാലു
ക്കളാകുന്നു. മറ്റുള്ളവർക്ക് തങ്ങളെക്കാൾ ഉണ്ടാകു
ന്നത് അവർ ഇഷ്ടപ്പെടുന്നില്ല. ഇത് അസൂയ
എന്ന ദോഷമാണ്. കാറ്റിനെ പിടിക്കാൻ ശ്രമി
ക്കുന്നതു പോലെയാണത്.

**5**ചിലർ പറയുന്നു, “ഒന്നും ചെയ്യാതെ കൈ
യും കെട്ടിയിരിക്കുന്നത് ഭോഷത്തമാണ്. പണി
യെടുത്തില്ലെങ്കിൽ നിങ്ങൾ പട്ടിണി കിടന്നു
മരിക്കും.” **6**ഇതു ശരിയായിരിക്കാം. എന്നാൽ
ഞാൻ പറയുന്നു, കൂടുതൽ കിട്ടാൻ കഷ്ടപ്പെടു
ന്നതിനെക്കാൾ ഭേദം ഉള്ളതുകൊണ്ടു തൃപ്തി
പ്പെടുകയാണ്.

**7**നിരർത്ഥകമായ മറ്റു ചിലതുകൂടി ഞാൻ
കണ്ടു: **8**ഒരുവന് കുടുംബമില്ലായിരിക്കാം. അവ
ന് ഒരു പുത്രനോ സഹോദരനോ ഉണ്ടായേക്ക
ണമെന്നില്ല. പക്ഷേ അയാൾ കഠിനാദ്ധ്വാനം
ചെയ്തുകൊണ്ടേയിരിക്കും. അയാളൊരിക്കലും
ഉള്ളതുകൊണ്ടു തൃപ്തനാകുന്നില്ല. ഒരിക്കലും
നിർത്താതെ കഠിനമായി അദ്ധ്വാനിച്ചുകൊ
ണ്ടിരിക്കുമ്പോഴും അയാൾ സ്വയം ചോദിക്കും,
“ഞാനെന്തിനാണിത്ര കഷ്ടപ്പെടുന്നത്? ഞാ
നെന്തു കൊണ്ട് എൻെറ ജീവിതം ആസ്വദിക്കു
ന്നില്ല?” ഇതും വളരെ മോശവും വിവേകമില്ലാ
യ്മയുമാണ്.

### സുഹൃത്തുക്കളും കുടുംബവും കരുത്തു പകരുന്നു

**9**രണ്ടുപേർ ഒരാളെക്കാൾ മെച്ചമാണ്. രണ്ടു
പേർ ഒരുമിച്ചു പണിയെടുക്കുമ്പോൾ ആ പണി
യിൽനിന്നും അവർക്കു കൂടുതൽ കിട്ടുന്നു.

**10**ഒരാൾ വീണാൽ മറ്റവന് സഹായിക്കാനാ
കും. എന്നാൽ ഒറ്റയാൻ വീഴുമ്പോൾ അവനു
ദുരിതം-അവനെ സഹായിക്കാൻ ഒരുത്തനുമില്ല.

**11**രണ്ടുപേർ ഒരുമിച്ചുറങ്ങിയാൽ ചൂടുണ്ടാകും.
എന്നാൽ ഒറ്റയ്ക്കു കിടന്നുറങ്ങുന്നവന് ചൂടു
ലഭിക്കുന്നില്ല.

**12**ശത്രുവിന് ഒരാളെ തോല്പിക്കാനായേക്കാം.
പക്ഷേ രണ്ടു പേരെ തോല്പിക്കാനാവില്ല. മൂന്നു

പേരാകട്ടെ കുറെക്കൂടി ശക്തരാണ്. മൂന്നു കഷ
ണങ്ങൾ ഒന്നിച്ചു പിരിച്ച കയറുപോലെയാ
ണവർ- അതു പൊട്ടിക്കാൻ വളരെ വിഷമമാണ്.

### ജനം, രാഷ്ട്രീയം, ജനപ്രീതി

13ജ്ഞാനിയും ദരിദ്രനുമായ യുവനേതാവാ
ണ് ഭോഷനും വൃദ്ധനുമായ രാജാവിനെക്കാൾ
ഭേദം. ആ വൃദ്ധ രാജാവ് താക്കീതുകൾ വകവ
യ്ക്കുന്നില്ല. 14യുവഭരണാധികാരി ആ രാജ്യ
ത്തെ ഒരു ദരിദ്രനു പിറന്നവനാകാം. തടവറ
യിൽ നിന്നാവാം അവൻ ഭരണാധികാരിയായി
വന്നത്. 15എന്നാൽ ഈ ജീവിതത്തിലെ മനു
ഷ്യരെ ഞാൻ നിരീക്ഷിച്ചിരിക്കുന്നു. ഞാനിത
റിയുകയും ചെയ്യുന്നു. മനുഷ്യർ ആ യുവാവി
നെ അനുഗമിക്കുന്നു. അവൻ രാജാവായി
ത്തീരും. 16അനേകനേകം ആൾക്കാർ ഈ ചെറു
പ്പക്കാരനെ പിന്തുടരും. എന്നാൽ, പിന്നീട്
അതേ ആളുകൾ തന്നെ അവനെ വെറുക്കും.
ഇതും വ്യർത്ഥമാകുന്നു. കാറ്റിനെ പിടികൂടാൻ
ശ്രമിക്കുമ്പോലെയാണത്.

### വാഗ്ദാനം ചെയ്യുമ്പോൾ ശ്രദ്ധിക്കുക

5 ദൈവത്തെ ആരാധിക്കാൻ പോകുമ്പോൾ
ശ്രദ്ധാലുക്കളായിരിക്കുക. ഭോഷന്മാരെപ്പോ
ലെ ബലികളർപ്പിക്കുന്നതിനെക്കാൾ ദൈവ
ത്തിനു ചെവികൊടുക്കുന്നതാണു ഭേദം. ഭോഷ
ന്മാർ പലപ്പോഴും തിന്മകൾ ചെയ്യുന്നു. അവരത്
അറിയാതെയുമിരിക്കുന്നു. 2ദൈവത്തിനു വാ
ഗ്ദാനങ്ങൾ ചെയ്യുന്നത് കരുതലോടെ വേണം.
ദൈവത്തോടു പറയുന്ന കാര്യങ്ങൾ ശ്രദ്ധ
യോടെ വേണം. വികാരങ്ങൾക്കടിപ്പെട്ട് തിടുക്ക
ത്തോടെ ഒന്നും പറയരുത്. ദൈവം സ്വർഗ്ഗത്തി
ലാകുന്നു, നീ ഭൂമിയിലും. അതിനാൽ നീ കുറച്ചു
കാര്യങ്ങളേ ദൈവത്തോടു പറയേണ്ടതുള്ളൂ.
ഈ വചനം സത്യമാകുന്നു:

3വളരെ വ്യസനങ്ങളോടൊപ്പം ദു:സ്വപ്ന
ങ്ങൾ വരുന്നു. വളരെ വാക്കുകളോടൊപ്പം
ഭോഷനും.

4ദൈവത്തിനു നീയൊരു വാഗ്ദാനം ചെ
യ്താൽ അതു പാലിക്കുക. വാഗ്ദാനം നടപ്പാ
ക്കാൻ കാലതാമസമുണ്ടാകരുത്. ദൈവം ഭോഷ
ന്മാരിൽ സന്തുഷ്ടനല്ല. നീ നൽകാമെന്നു വാ
ഗ്ദാനം ചെയ്തവ ദൈവത്തിനു നൽകുക. 5വാ
ഗ്ദാനം ചെയ്തിട്ട് അതു നിറവേറ്റാതിരിക്കുന്ന
തിലുംഭേദം വാഗ്ദാനം ചെയ്യാതിരിക്കുകയാണ്.
6അതിനാൽ നിൻെറ വാക്കുകൾ നിന്നെ പാപി
യാക്കാതിരിക്കട്ടെ. പുരോഹിതനോട്, “ഞാന
ങ്ങനെയല്ല ഉദ്ദേശിച്ചത്!” എന്നു പറയരുത്.
അങ്ങനെ ചെയ്താൽ ദൈവം നിന്നോടു
കോപിക്കുകയും നിൻെറ അദ്ധ്വാനത്തെ മുഴു
വനും തകർക്കുകയും ചെയ്തേക്കാം. 7നിനക്കു
ദുരിതമുണ്ടാക്കുന്നതിന് പാഴ്സ്വപ്നങ്ങളെയും
വീമ്പിളക്കലിനെയും പാഴ്വാക്കുകളെയും അനു
വദിക്കരുത്. നീ ദൈവത്തെ ആദരിക്കണം.

### ഓരോ ഭരണാധിപനും ഒരു അധികാരിയുണ്ട്

8ചില രാജ്യങ്ങളിൽ ദരിദ്രരെക്കൊണ്ട് ഭരണാ
ധിപൻ കഠിനാദ്ധ്വാനം ചെയ്യിക്കുന്നതു കണ്ടേ
ക്കാം. പാവങ്ങളോടു അയാൾ നീതി പുലർത്തു
ന്നില്ലെന്നു നിനക്കു തോന്നും. പാവങ്ങളുടെ
അവകാശങ്ങൾക്കെതിരാണത്. എന്നാൽ അത്ഭു
തപ്പെടരുത്! അവരെക്കൊണ്ട് പണിയെടുപ്പി
ക്കുന്ന ഭരണാധിപനെക്കൊണ്ട് പണി ചെയ്യി
ക്കുന്ന മറ്റൊരു ഭരണാധിപനുണ്ട്. മാത്രവുമല്ല,
ഈ രണ്ടു ഭരണാധിപന്മാർക്കുംമേൽ മറ്റൊരു
അധിപനുണ്ട്. 9രാജാവുപോലും അടിമയാണ്.
രാജ്യം അവൻെറ ഉടമയാകുന്നു.

### ധനം സന്തോഷമുണ്ടാക്കില്ല

10പണത്തെ സ്നേഹിക്കുന്നവന് ഒരിക്കലും
തൻെറ പണം കൊണ്ടു സംതൃപ്തനാകാൻ കഴി
യില്ല. ധനത്തെ സ്നേഹിക്കുന്നവന് കൂടുതൽ
കൂടുതൽ കിട്ടിയാലും തൃപ്തിയാവുകയില്ല.
ഇതും വ്യർത്ഥമാണ്.

11ധാരാളം പണമുള്ള ഒരാളെ അതു ചെലവാ
ക്കാൻ “സുഹൃത്തുക്കൾ” സഹായിക്കും. അതി
നാൽ ആ ധനികൻ സത്യത്തിൽ ഒന്നും നേടു
ന്നില്ല. തൻെറ സമ്പത്തിൽ നോക്കിയിരിക്കാമെ
ന്നേയുള്ളൂ.

12പകൽ മുഴുവൻ കഠിനാദ്ധ്വാനം ചെയ്യുന്ന
ഒരുവൻ വീട്ടിൽ വന്ന് സമാധാനത്തോടെ ഉറ
ങ്ങുന്നു. ഭക്ഷിക്കാൻ ധാരാളമുണ്ടോ ഇല്ലയോ
എന്നതൊന്നും അയാൾക്കു പ്രശ്നമല്ല. എന്നാൽ
ധനികൻ തൻെറ പണത്തെക്കുറിച്ചോർത്തു വേ
വലാതിപ്പെട്ട് ഉറങ്ങാൻ സാധിക്കാതെ കഴിയു
ന്നു.

13ഈ ജീവിതത്തിൽ ഞാൻ കണ്ട വളരെ
ദു:ഖകരമായ ഒരു കാര്യമുണ്ട്. ഒരാൾ ഭാവിയി
ലേക്കു പണം സമ്പാദിക്കുകയാണ്. 14അപ്പോൾ
ചില ദുരന്തങ്ങളുണ്ടായി അയാൾക്ക് എല്ലാം
നഷ്ടപ്പെടുന്നു. അതിനാൽ തൻെറ പുത്രനു
നൽകാൻ അയാൾക്കൊന്നുമുണ്ടായിരുന്നില്ല.

### ഒന്നുമില്ലാതെ നാം വരുന്നു; ഒന്നും കൂടാതെ പോകുന്നു

15അമ്മയുടെ ഗർഭത്തിൽനിന്നും ഒന്നുമില്ലാ
തെയാണ് മനുഷ്യൻ വരുന്നത്. അവൻ മരിക്കു
മ്പോൾ അതേപോലെ ഒന്നുമില്ലാതെ മടങ്ങുക
യും ചെയ്യുന്നു. സാധനങ്ങൾ നേടാൻ അവൻ
കഠിനാദ്ധ്വാനം ചെയ്യുന്നു. പക്ഷേ മരിക്കു
മ്പോൾ അവന് ഒന്നും കൂടെ കൊണ്ടുപോകാനാ
വില്ല. 16അതു വളരെ ദു:ഖകരമാണ്. വന്നതു
പോലെതന്നെ അവൻ ഈ ലോകം വിടും.
അതിനാൽ, ഒരുവൻ തൻെറ, “കാറ്റിനെ പിടി
ക്കാനുള്ള ശ്രമ”ത്തിൽനിന്ന് എന്താണു നേടു
ന്നത്? 17ദു:ഖവും വ്യാകുലതകളും മാത്രം നിറ
ഞ്ഞ ദിവസങ്ങളേ അവനു ലഭിക്കുന്നുള്ളൂ. അവ
സാനം അവൻ നിരാശനും രോഗിയും കോപി
ഷ്ഠനുമാകുന്നു!

### ജീവിതത്തിലെ പ്രവൃത്തികളാസ്വദിക്കുക

18ഒരുവനു ചെയ്യാൻ കഴിയുന്ന ഏറ്റവും നല്ല
കാര്യമിതാണെന്നു ഞാൻ അറിഞ്ഞിരിക്കുന്നു:
ഭൂമിയിലെ ഹ്രസ്വജീവിതത്തിനിടയിൽ ഒരു
വൻ തിന്നുകയും, കുടിക്കുകയും ചെയ്യുന്ന പ്രവൃ
ത്തി ആസ്വദിക്കുകയും വേണം. ദൈവം അവ
ന് ഈ അല്പനാളുകൾ നൽകിയിരിക്കുന്നു. അവ
നാകെയുള്ളതും അതാണ്.

19ദൈവം ഒരുവന് ധനവും വസ്തുവകകളും
അവ ആസ്വദിക്കാൻ ശക്തിയും നൽകിയാൽ
അവൻ അതാസ്വദിക്കണം. അയാൾ തനിക്കുള്ള
കാര്യങ്ങൾ സ്വീകരിക്കുകയും ദൈവത്തിൻെറ
സമ്മാനമായ ജോലി ആസ്വദിക്കുകയും
വേണം. 20ഒരുവന് അധികകാലം ജീവിതമുണ്ടാ
യിരിക്കില്ല. അതിനാലവൻ ഇക്കാര്യങ്ങൾ
തൻെറ ജീവിതത്തിലുടനീളം ഓർമ്മിക്കണം.

അയാൾ ചെയ്യാനിഷ്ടപ്പെടുന്ന ജോലിയിൽ
ദൈവം അവനെ വ്യാപൃതനാക്കും.

### സമ്പത്ത് ആഹ്ലാദം കൊണ്ടുവരുന്നില്ല

6 ഈ ജീവിതത്തിൽ അന്യായമായ മറ്റൊ
ന്നുകൂടി ഞാൻ കണ്ടിരുന്നു. അതു മനസ്സി
ലാക്കാൻ വളരെ പ്രയാസം: 2ദൈവം ഒരുവന്
വളരെ സമ്പത്തും പണവും ബഹുമതിയും നൽ
കുന്നു. അയാൾക്ക് ആവശ്യമുള്ളതെല്ലാമുണ്ടാ
യിരുന്നു. എക്കാലവും ആഗ്രഹിക്കുന്നതും ഉണ്ടാ
യിരുന്നു. പക്ഷേ അക്കാര്യങ്ങളാസ്വദിക്കാൻ
ദൈവം അവനെ അനുവദിക്കുന്നില്ല. ചില
അപരിചിതർ വന്ന് എല്ലാം എടുത്തു കൊണ്ടു
പോകുന്നു. ഇത് വളരെ മോശവും വ്യർത്ഥ
വുമായ കാര്യമാണ്.
3ഒരാൾ വളരെക്കാലം ജീവിച്ചിരുന്നേക്കാം. അ
യാൾക്ക് നൂറു മക്കളുണ്ടായിരുന്നേക്കാം. എന്നാൽ
അയാൾ അതിലൊക്കെ സംതൃപ്തനാകാതിരി
ക്കുകയും മരണാനന്തരം അയാളെ ആരും ഓർ
മ്മിക്കാതിരിക്കുകയും ചെയ്താൽ, ഞാൻ പറ
യും പിറന്നപ്പോഴേ മരിക്കുന്ന ശിശുവാണ്
അയാളെക്കാൾ ഭേദമെന്ന്. 4കുഞ്ഞു പിറക്കു
മ്പോഴേ മരണമടയുന്നത് സത്യത്തിൽ വ്യർത്ഥ
മാണ്. ആ ശിശു ഒരു പേരുപോലും ലഭിക്കുന്ന
തിനു മുമ്പ് വേഗം ഇരുണ്ട കല്ലറയിൽ അടയ്ക്ക
പ്പെടുന്നു. 5ആ ശിശു ഒരിക്കലും സൂര്യനെ
കാണുന്നില്ല. ആ ശിശുവിന് ഒരിക്കലും ഒന്നും
അറിയാൻ കഴിഞ്ഞില്ല. എന്നാൽ ദൈവം നൽ
കിയവ ആസ്വദിക്കാത്തവനെക്കാൾ വിശ്രമമനു
ഭവിക്കുന്നത് ആ ശിശുവായിരിക്കും. 6അയാൾ
രണ്ടായിരം വർഷം ജീവിച്ചുവെന്നിരിക്കാം.
പക്ഷേ അയാൾ ജീവിതം ആസ്വദിക്കുന്നില്ലെ
ങ്കിൽ, ജനനത്തോടെ മരിച്ച ശിശുവാണ് അയാ
ളെക്കാൾ അനായാസമായി അതേ അന്ത്യം
കണ്ടെത്തിയത്.
7ഒരുവൻ പണിയെടുത്തുകൊണ്ടേയിരിക്കു
ന്നു. എന്തിന്? സ്വന്തം ആഹാരത്തിനായി.
പക്ഷേ അയാളൊരിക്കലും സംതൃപ്തനാകു
ന്നില്ല. 8അതേപോലെ ഒരു ജ്ഞാനി ഭോഷനെ
ക്കാൾ ശ്രേഷ്ഠനല്ല. ജീവിതത്തെ അതെങ്ങനെ
യോ അങ്ങനെ തന്നെ സ്വീകരിക്കാനറിയുന്ന
ദരിദ്രനാകുകയാണ് ശ്രേഷ്ഠം. 9കൂടുതൽ കൂടു
തൽ ആഗ്രഹിക്കുന്നതിലും ഭേദം ഉള്ളതുകൊണ്ടു
തൃപ്തിപ്പെടുകയാണ്. എപ്പോഴും കൂടുതൽ കൂടു
തൽ ആഗ്രഹിക്കുന്നതു നിഷ്ഫലമാണ്. കാറ്റി
നെ പിടിക്കാൻ ശ്രമിക്കുമ്പോലെയാണത്.
10-11മനുഷ്യൻ എന്തായി സൃഷ്ടിക്കപ്പെട്ടോ
അതുമാത്രമാണ് മനുഷ്യൻ. അതെപ്പറ്റി തർക്കി
ക്കുന്നതു വെറുതെയാണ്. മനുഷ്യന് ദൈവവു
മായി ഇതെപ്പറ്റി തർക്കിക്കാൻ കഴിയുകയില്ല.
എന്തുകൊണ്ടെന്നാൽ ദൈവം മനുഷ്യനെക്കാൾ
ശക്തനാകുന്നു. ദീർഘിച്ച തർക്കം ആ വസ്തു
തയെ മാറ്റുകയുമില്ല.
12ലോകത്തിലെ ചുരുങ്ങിയ ജീവിതത്തിനിട
യിൽ മനുഷ്യന് ഏറ്റവും ശ്രേഷ്ഠമായതെന്താ
ണെന്ന് ആരറിയുന്നു? അവൻെറ ജീവിതം ഒരു
നിഴൽപോലെ കടന്നുപോവുകയാണ്. പിന്നീ
ടെന്തു സംഭവിക്കുമെന്നു പറയാൻ ആർക്കും
കഴിയില്ല.

### ജ്ഞാന ഉപദേശങ്ങളുടെ ശേഖരം

7 സൽപേര് സുഗന്ധദ്രവ്യത്തെക്കാൾ ശ്രേ
ഷ്ഠം. ഒരുവൻ ജനിച്ച ദിനത്തെക്കാൾ
ശ്രേഷ്ഠമാണ് അവൻ മരിക്കുന്ന ദിവസം.
2വിരുന്നിനു പോകുന്നതിലും ശ്രേഷ്ഠമാണ്
ശവസംസ്കാരത്തിനു പോകുന്നത്. എന്തുകൊ
ണ്ടെന്നാൽ, എല്ലാവരും മരിക്കും. ജീവിച്ചിരി
ക്കുന്ന ഓരോ വ്യക്തിയും ഇതു സ്വീകരിക്കു
കയും വേണം.
3വ്യസനമാണ് ചിരിയെക്കാൾ ശ്രേഷ്ഠം.
എന്തുകൊണ്ടെന്നാൽ, മുഖം ദു:ഖിതമാകു
മ്പോൾ ഹൃദയം ഉത്തമമാകുന്നു.
4ജ്ഞാനി മരണത്തെപ്പറ്റി ചിന്തിക്കുന്നു. ഭോ
ഷനാകട്ടെ നല്ലകാലം വരുന്നതിനെപ്പറ്റിയും.
5ഭോഷനാൽ വാഴ്ത്തപ്പെടുന്നതിലും ഭേദം
ജ്ഞാനിയാൽ വിമർശിക്കപ്പെടുന്നതാണ്.
6ഭോഷൻെറ ചിരി വെറുംപാഴാണ്. അടുപ്പി
ലെരിയുന്ന മുള്ളുപോലെ ആണത്. മുള്ളു
വേഗം കത്തിയ മരും. അതിനു മുകളിലെ പാത്രം
ചൂടാകുക പോലുമില്ല.
7ആരെങ്കിലും പണം കൊടുത്താൽ ജ്ഞാനി
പോലും തൻെറ ജ്ഞാനം മറക്കും. ആ പണം
അവൻെറ ധാരണാശക്തിയെ നശിപ്പിക്കുന്നു.
8ചില കാര്യങ്ങളുടെ ആരംഭത്തേക്കാൾ നല്ലതു
അതിൻെറ അവസാനമാണ്. അഹങ്കാരിയും
അക്ഷമനുമാകുന്നതിലും ഭേദം മാന്യനും ക്ഷമാ
ശീലനുമാകുന്നതാണ്.
9വേഗത്തിൽ കോപിക്കരുത്. എന്തുകൊണ്ടെ
ന്നാൽ, കോപിക്കുന്നത് ഭോഷത്തമാണ്.
10"'പഴയ നല്ല കാലത്ത്' ജീവിതം മെച്ചമായി
രുന്നു. എന്താണു സംഭവിച്ചത്?" എന്നു പറയരു
ത്. ആ ചോദ്യം ഉന്നയിക്കാൻ ജ്ഞാനം നമ്മെ
അനുവദിക്കുന്നില്ല.
11സ്വത്തുണ്ടെങ്കിൽ ജ്ഞാനം നിനക്കു ശ്രേഷ്ഠ
മാണ്. യഥാർത്ഥത്തിൽ ജ്ഞാനികൾക്ക് ആവ
ശ്യത്തിലധികം ധനം കിട്ടും. 12ജ്ഞാനത്തിനും
പണത്തിനും നിന്നെ സംരക്ഷിക്കുവാൻ കഴി
യും. എന്നാൽ ജ്ഞാനത്തിലൂടെ സമ്പാദിക്കുന്ന
അറിവാണ് കൂടുതൽ ഭേദം. അതിനു നിൻെറ
ജീവൻ രക്ഷിക്കാൻ കൂടി കഴിയും!
13ദൈവം സൃഷ്ടിച്ചിരിക്കുന്ന കാര്യങ്ങൾ നോ
ക്കുക. തെറ്റാണെന്നു തോന്നിയാൽപ്പോലും നി
നക്കതു മാറ്റാൻ കഴിയുകയില്ല! 14ജീവിതം നല്ല
തായിരിക്കുമ്പോൾ അതാസ്വദിക്കുക. പക്ഷേ
ജീവിതം ദുരിതമയമാകുമ്പോൾ ദൈവം നമുക്കു
നല്ല കാലവും കഷ്ടകാലവും തരുന്നുണ്ടെന്ന്
ഓർമ്മിക്കുക. ഭാവിയിൽ എന്തുണ്ടാകുമെന്ന്
ആർക്കും അറിയുകയുമില്ല.

### മനുഷ്യന് ഉത്തമനാകാൻ കഴിയില്ല

15എൻെറ ഹ്രസ്വജീവിതത്തിനിടയിൽ
ഞാനെല്ലാം കണ്ടു. നല്ലവർ ചെറുപ്പത്തിലേ
മരിക്കുന്നതു ഞാൻ കണ്ടു. ദുഷ്ടന്മാർ വളരെ
ക്കാലം ജീവിക്കുന്നതും. 16-17പിന്നെന്തിനാണ്
സ്വയം വധിക്കുന്നത്? വളരെ നീതിമാനോ
ദുഷ്ടനോ ആകരുത്. വലിയ ജ്ഞാനിയോ
വലിയ ഭോഷനോ ആകരുത്. കാലമെത്തു
മ്മുമ്പ് എന്തിനാണു മരിക്കുന്നത്.
18ഇതും അതും കുറേശ്ശെയാകാൻ ശ്രമിക്കുക.
ദൈവത്തിൻെറ ഭക്തർ പോലും കുറച്ചു നന്മ
യും കുറച്ചു തിന്മയും ചെയ്യും. 19-20എപ്പോഴും
നന്മ ചെയ്യുന്ന, പാപമൊന്നും ചെയ്യാത്ത, ഒരു
നീതിമാനും ഈ ഭൂമിയിൽ തീർച്ചയായുമില്ല.
ജ്ഞാനം ഒരുവന് ശക്തി നൽകുന്നു. ഒരു
ജ്ഞാനി, നഗരത്തിലെ പത്തു ഭോഷനേതാക്ക
ളെക്കാൾ ഭേദമാണ്.
21മനുഷ്യർ പറയുന്ന എല്ലാക്കാര്യങ്ങൾക്കും
ചെവിയോർക്കേണ്ടതില്ല. നിൻെറ തന്നെ

ബാല്യക്കാരൻ നിന്നെപ്പറ്റി ദുഷിച്ചു പറയു
ന്നതു നീ കേൾക്കാനിടയായേക്കാം: 22പല
പ്രാവശ്യം നീയും അന്യരെ ദുഷിച്ചു സംസാ
രിച്ചിട്ടുണ്ടെന്ന കാര്യം നിനക്കറിയുകയും
ചെയ്യാം.
23ഇക്കാര്യങ്ങളെയെല്ലാം പറ്റി എൻെറ ജ്ഞാന
മുപയോഗിച്ചു ഞാൻ ചിന്തിച്ചിട്ടുണ്ട്. സത്യ
മായും ജ്ഞാനിയായിരിക്കാൻ ഞാനാഗ്രഹിച്ചു.
എന്നാലത് അസാദ്ധ്യമായിരുന്നു. 24കാര്യങ്ങ
ളൊക്കെ ഇങ്ങനെയായത് എന്തുകൊണ്ടെന്നു
മനസ്സിലാക്കാൻ എനിക്കു കഴിയുന്നില്ല. അതു
മനസ്സിലാക്കാൻ ആർക്കും വിഷമമാണ്. 25സത്യ
മായ ജ്ഞാനം കണ്ടെത്താൻ ഞാൻ പഠിക്കുക
യും കഠിനാദ്ധ്വാനം ചെയ്യുകയും ചെയ്തു.
എല്ലാറ്റിനും ഒരു കാരണം കണ്ടെത്താൻ ഞാൻ
ശ്രമിച്ചു. ഞാനെന്തു പഠിച്ചു? ദുഷ്ടനാകുന്നതു
ഭോഷത്തവും ഭോഷൻ ചമയുന്നതു ഭ്രാന്തുമാ
ണെന്നു ഞാൻ മനസ്സിലാക്കി.
26ചില സ്ത്രീകൾ കെണികൾപോലെ അപ
കടകരമാണെന്നും ഞാൻ കണ്ടു. അവരുടെ ഹൃദ
യങ്ങൾ വലകൾപോലെ, അവരുടെ കൈകൾ
ചങ്ങലകൾപോലെയും. ആ സ്ത്രീകളുടെ
പിടിയിൽപ്പെടുന്നത് മരണത്തെക്കാൾ മോശ
മാണ്. ദൈവത്തെ പിന്തുടരുന്നവൻ ആ സ്ത്രീ
കളിൽ നിന്നകന്നു നിൽക്കും. പക്ഷേ പാപി
അവരുടെ പിടിയിലകപ്പെടും.
27-28ഗുരു പറയുന്നു, “എനിക്കെന്തുത്തരം
കണ്ടെത്താമെന്നറിയാൻ ഇക്കാര്യങ്ങളെല്ലാം
ഞാൻ ഒരുമിച്ചു ചേർത്തു. ഞാനിപ്പോഴും ഉത്ത
രങ്ങൾക്കായി കാക്കുകയാണ്. എന്നാൽ ഞാനി
തു കണ്ടെത്തി. ആയിരം മനുഷ്യരിൽ നീതിമാ
നായ ഒരു പുരുഷനെ ഞാൻ കണ്ടെത്തി. പക്ഷേ
നല്ലവളായ ഒരു സ്ത്രീയെ കണ്ടെത്താനായില്ല.
29“ഞാൻ പഠിച്ച ഒരു നല്ല കാര്യമുണ്ട്:
ദൈവം മനുഷ്യരെ നല്ലവരായി സൃഷ്ടിച്ചു.
പക്ഷേ അവർ തിന്മയിലേക്കു പലവഴികളും
കണ്ടെത്തി.”

## ജ്ഞാനവും അധികാരവും

8 ഒരു ജ്ഞാനിക്കു കഴിയുമ്പോലെ കാര്യ
ങ്ങൾ മനസ്സിലാക്കാനും വിശദീകരിക്കാനും
ആർക്കും കഴിയുകയില്ല. ജ്ഞാനം അവനെ
ആനന്ദിപ്പിക്കുന്നു. ദുഃഖിക്കുന്ന മുഖത്തെ അതു
സന്തോഷമുള്ളതാക്കുന്നു.
2രാജാവിൻെറ കല്പനകൾ നീയെപ്പോഴും
അനുസരിക്കണമെന്നു ഞാൻ പറയുന്നു. ദൈവ
ത്തോടു നീയൊരു വാഗ്ദാനം ചെയ്തിട്ടുള്ളതി
നാൽ അങ്ങനെ ചെയ്യണം. 3രാജാവിനോടു
അഭിപ്രായങ്ങൾ പറയണം. തെറ്റായ ഒന്നി
നെയും പിന്താങ്ങാതെയു മിരിക്കുക. പക്ഷേ
ഓർമ്മിക്കുക, തന്നെ പ്രീതിപ്പെടുത്തുന്ന കല്പന
കളാണു രാജാവു നൽകുന്നത്. 4രാജാവിനു കല്പ
നകൾ നൽകാനുള്ള അധികാരമുണ്ട്. എന്തു
ചെയ്യണമെന്ന് ഒരുവനും അദ്ദേഹത്തോടു പറ
യാനാവില്ല. 5രാജാവിൻെറ കല്പനയനുസരിക്കു
ന്നവൻ സുരക്ഷിതനായിരിക്കും. എന്നാൽ അതു
ചെയ്യേണ്ട ശരിയായ സമയം ജ്ഞാനി അറി
യുന്നു. ശരിയായ കാര്യം എപ്പോൾ ചെയ്യണ
മെന്ന് അവൻ അറിയുന്നു.
6ഒരാൾക്ക് എല്ലാം ചെയ്യാൻ ശരിയായ സമ
യവും ശരിയായ മാർഗ്ഗവുമുണ്ട്. ഓരോരുത്തരും
ഓരോ അവസരത്തിൽ താനെന്തു ചെയ്യണ
മെന്നു തീരുമാനമെടുക്കണം. 7കുഴപ്പങ്ങളിൽപ്പെ
ടുമ്പോഴും എന്തു സംഭവിക്കുമെന്നുറപ്പില്ലാത്ത
പ്പോഴുംപോലും അയാളിതു ചെയ്യണം. എന്തു
കൊണ്ടെന്നാൽ, ഭാവിയിലെന്തു സംഭവിക്കു
മെന്നു പറയാൻ ആർക്കും കഴിയില്ല.
8തൻെറ ആത്മാവ് വേർപെട്ടു പോകുന്നതു
തടയാൻ ഒരുത്തനുമാവില്ല. തൻെറ മരണത്തെ
തടയാനുള്ള ശക്തിയും ആർക്കുമില്ല. യുദ്ധത്തി
നിടയിൽ ഒരു ഭടന് തൻെറ ഇഷ്ടപ്രകാരം
എവിടെപ്പോകാനും സ്വാതന്ത്ര്യമില്ല. അതേ
പോലെ, ഒരുവൻ തിന്മ ചെയ്താൽ ആ തിന്മ
അവനെ വെറുതെ വിടില്ല.
9അക്കാര്യങ്ങളെല്ലാം ഞാൻ കണ്ടു. ഈ ലോക
ത്തു നടന്ന കാര്യങ്ങളെപ്പറ്റി ഞാൻ വളരെ
ഗാഢമായി ചിന്തിച്ചു. മനുഷ്യർ മറ്റുള്ളവരെ
ഭരിക്കാനുള്ള അധികാരത്തിനായി എപ്പോഴും
പാടുപെടുന്നതു ഞാൻ കണ്ടു. ഇതവർക്ക്
ദോഷവുമാണ്.
10ദുഷ്ടരുടെ മഹത്തും മനോഹരവുമായ ശവ
സംസ്കാരച്ചടങ്ങുകളും ഞാൻ കണ്ടു. ചടങ്ങു
കൾ കഴിഞ്ഞു മടങ്ങിപ്പോകുന്നവർ, മരിച്ചു
പോയ ദുഷ്ടരെപ്പറ്റി നല്ലതു പറയുകയാണ്.
ദുഷ്ടന്മാർ ഒരുപാടൊരുപാട് തിന്മകൾ ചെയ്ത
പട്ടണങ്ങളിൽപ്പോലും ഇതു സംഭവിക്കുന്നു.
ഇത് വ്യർത്ഥമാണ്.

## നീതി, സമ്മാനങ്ങൾ, ശിക്ഷ

11ചിലപ്പോൾ ആളുകൾ തങ്ങൾ ചെയ്യുന്ന
തിന്മകൾക്ക് ഉടനടി ശിക്ഷിക്കപ്പെട്ടെന്നു
വരില്ല. അവരുടെ ശിക്ഷ ഉടനടി നടക്കുന്നില്ല.
അത് മറ്റുള്ളവരെക്കൊണ്ടും തിന്മ ചെയ്യാനിട
യാക്കും.
12ഒരു പാപി നൂറു തിന്മകൾ ചെയ്തേക്കാം.
അയാൾക്ക് ദീർഘായുസ്സുമുണ്ടായേക്കാം.പക്ഷേ
എന്നിട്ടും ദൈവത്തെ അനുസരിക്കുകയും ആദ
രിക്കുകയും ചെയ്യുന്നതാണ് ശ്രേഷ്ഠമെന്ന്
ഞാനറിയുന്നു. 13ദുഷ്ടന്മാർ ദൈവത്തെ ആദരി
ക്കുന്നില്ല. അതിനാലവർക്ക് നല്ല കാര്യങ്ങൾ
കിട്ടുകയില്ല. അവർക്ക് ദീർഘായുസ്സുണ്ടാവു
കയില്ല. സൂര്യൻ അസ്തമിക്കുന്നതിനനുസരിച്ച്
നീണ്ടു നീണ്ടുപോകുന്ന നിഴൽപോലെയായി
രിക്കില്ല അവരുടെ ജീവിതം.
14ഭൂമിയിൽ സംഭവിക്കുന്ന, ന്യായമായി തോ
ന്നാത്ത ചില കാര്യങ്ങളുണ്ട്. ദുഷ്ടന്മാർക്കു ദുരി
തവും നല്ലവർക്ക് നന്മയും സംഭവിക്കണം.
പക്ഷേ ചിലപ്പോൾ നല്ലവർക്കു ദുരിതവും ദു
ഷ്ടന്മാർക്ക് നന്മയുമുണ്ടാകാറുണ്ട്. അതു ശരി
യല്ല. 15അതിനാൽ, ജീവിതം ആസ്വദിക്കുക
യാണ് കൂടുതൽ പ്രധാനമെന്നു ഞാൻ നിശ്ച
യിച്ചു. എന്തുകൊണ്ടെന്നാൽ, ഈ ജന്മത്തിൽ
മനുഷ്യർക്കു ചെയ്യാൻ കഴിയുന്ന ഏറ്റവും നല്ല
കാര്യം, തിന്നുകയും കുടിക്കുകയും ജീവിതമാ
സ്വദിക്കുകയുമാകുന്നു. കുറഞ്ഞപക്ഷം ഈ
ജീവിതത്തിൽ ഭൂമിയിൽ ചെയ്തു തീർക്കാൻ
ദൈവം നിയോഗിച്ച കഠിനാദ്ധ്വാനം ആസ്വദി
ക്കാനാകുമല്ലോ.

## ദൈവത്തിൻെറ പ്രവൃത്തികളെല്ലാം മനസ്സിലാക്കാനാവില്ല

16ഈ ജീവിതത്തിൽ മനുഷ്യർ ചെയ്യുന്ന
കാര്യങ്ങൾ ഞാൻ ശ്രദ്ധയോടെ പഠിച്ചു. മനു
ഷ്യർ എത്ര തിരക്കു പിടിച്ചവരാണെന്നു ഞാൻ
കണ്ടു. രാപകൽ അവർ പണിയെടുക്കുകയാണ്.
ഉറക്കം ഏതാണ്ടില്ലെന്നു തന്നെ പറയാം. 17ദൈ
വം ചെയ്യുന്ന ഒരുപാടു കാര്യങ്ങൾ ഞാൻ
കണ്ടു. ദൈവം ഭൂമിയിൽ ചെയ്യുന്ന കാര്യങ്ങൾ

മനുഷ്യനു മനസ്സിലാകില്ലെന്നും ഞാൻ കണ്ടു.
എത്ര ശ്രമിച്ചാലും ഒരുവന് അതു മനസ്സിലാ
കില്ല. ദൈവത്തിൻെറ പ്രവൃത്തികൾ തനിക്കു
മനസ്സിലാകുന്നുവെന്ന് ഒരു ജ്ഞാനി പറ
ഞ്ഞാൽ പോലും അതു സത്യമല്ല. അക്കാര്യങ്ങ
ളെല്ലാം മനസ്സിലാക്കാൻ ഒരുവനും കഴിയുക
യില്ല.

### മരണം ന്യായമോ?

9 എല്ലാ കാര്യങ്ങളെപ്പറ്റിയും ഞാൻ വളരെ
ശ്രദ്ധയോടെ ചിന്തിച്ചു. നല്ലവരും ജ്ഞാനി
കളുമായവർക്കും അവരുടെ പ്രവൃത്തികൾക്കും
സംഭവിക്കുന്ന കാര്യങ്ങൾ ദൈവം നിയന്ത്രിക്കു
ന്നതു ഞാൻ കണ്ടു. തങ്ങൾ സ്നേഹിക്കപ്പെ
ടുമോ വെറുക്കപ്പെടുമോ എന്നു മനുഷ്യർക്കറി
യില്ല. ഭാവിയിൽ എന്തുണ്ടാകുമെന്നു മനുഷ്യർ
ക്കറിയില്ല.
2പക്ഷേ, എല്ലാവർക്കും സംഭവിക്കുന്ന ഒന്നു
ണ്ട്-നാമെല്ലാം മരിക്കും! നല്ലവർക്കും ദുഷ്ടന്മാ
ർക്കും മരണമുണ്ടാകുന്നു. ശുദ്ധരായവർക്കും
അശുദ്ധരായവർക്കും മരണം സംഭവിക്കുന്നു.
പ്രത്യേക വാഗ്ദാനങ്ങൾ ചെയ്യുന്നവർക്കും ചെ
യ്യാത്തവർക്കും മരണമുണ്ടാകുന്നു. നീതിമാൻ
പാപിയെപ്പോലെതന്നെ മരിക്കും. ദൈവത്തിനു
പ്രത്യേക വാഗ്ദാനങ്ങൾ ചെയ്യുന്നവൻ ആ
വാഗ്ദാനങ്ങൾ ചെയ്യുവാൻ ഭയക്കുന്നവനെ
പ്പോലെതന്നെ മരിക്കും.
3ഈ ജീവിതത്തിലെ എല്ലാ കാര്യങ്ങളിലും
മോശപ്പെട്ട സംഗതി എല്ലാ മനുഷ്യർക്കും ഒരേ
അന്ത്യമുണ്ടാകുമെന്നതാണ്. എന്നാൽ മനുഷ്യർ
എപ്പോഴും തിന്മയും വിഡ്ഢിത്തവും ആലോ
ചിക്കുന്നുവെന്നതും വളരെ കഷ്ടമാകുന്നു. ആ
ചിന്തകൾ മരണത്തിലേക്കു നയിക്കുന്നു.
4ഇപ്പോഴും ജീവിച്ചിരിക്കുന്ന ഏതൊരുവനും
അവനാരായാലും പ്രത്യാശയുണ്ട്. എന്നാൽ
ഈ ചൊല്ല് സത്യമാകുന്നു.

ജീവിക്കുന്ന ഒരു നായ, ചത്ത സിംഹത്തെ
ക്കാൾ നല്ലതാണ്.

5തങ്ങൾ മരിക്കുമെന്ന് ജീവിക്കുന്ന മനുഷ്യർ
അറിയുന്നു. എന്നാൽ മരിച്ച മനുഷ്യർ യാതൊ
ന്നുമറിയുന്നില്ല. മരിച്ചവർക്കിനിയും പ്രതിഫല
മില്ല. ജനം അവരെ ഉടൻ മറക്കും. 6ഒരുവൻ
മരിച്ചാൽ, അവൻെറ സ്നേഹവും വെറുപ്പും
അസൂയയുമെല്ലാം പോകും. മരിച്ചവർ ഭൂമി
യിൽ സംഭവിക്കുന്ന ഒരു കാര്യവും ഇനി പങ്കു
വയ്ക്കുകയുമില്ല.

### സാധ്യമാകുമ്പോൾ ജീവിതം ആസ്വദിക്കുക

7അതിനാൽ ചെന്ന് നിൻെറ ഭക്ഷണം
ഇപ്പോൾത്തന്നെ ആഹ്ളാദത്തോടെ ഭക്ഷിക്കുക.
നിൻെറ വീഞ്ഞു കുടിച്ച് ആഹ്ളാദിക്കുക. നീ
ഇങ്ങനെയൊക്കെ ചെയ്താൽ ദൈവസമക്ഷ
ത്തിൽ അതു ശരിയായിരിക്കും. 8നല്ല വസ്ത്രങ്ങ
ളണിഞ്ഞ് നന്നായി നടക്കുക. 9നീ സ്നേഹി
ക്കുന്ന ഭാര്യയോടൊപ്പം ജീവിതമാസ്വദിക്കുക.
നിൻെറ ഹ്രസ്വജീവിതത്തിലെ എല്ലാ ദിവസ
വും ആസ്വദിക്കുക. ഭൂമിയിലെ ഈ ചെറിയ
ജീവിതം ദൈവം നിനക്കു തന്നതാണ്. നിനക്ക്
ആകെയുള്ളതും അതാണ്. അതിനാൽ, നിനക്ക്
ഈ ജന്മത്തിൽ ചെയ്യാനുള്ളതെല്ലാം ചെയ്ത്
ആസ്വദിക്കുക. 10ചെയ്യാൻ ജോലികൾ കണ്ടെ
ത്തുമ്പോൾ കഴിവിൻെറ പരമാവധി ഉപയോ
ഗിച്ച് അതു ചെയ്യുക. ശവക്കുഴിയിൽ ഒരു ജോ
ലിയുമില്ല. അവിടെ ചിന്തയില്ല, അറിവില്ല,
ജ്ഞാനവുമില്ല. നാമെല്ലാം ആ മരണക്കുഴിയി
ലേക്കു എടുത്തു പോവുകയാണ്.

### സൗഭാഗ്യം? ദൗർഭാഗ്യം? നമുക്കെന്തു ചെയ്യാൻ കഴിയും?

11ഈ ജീവിതത്തിലെ ന്യായമല്ലാത്ത മറ്റു
കാര്യങ്ങളും ഞാൻ കണ്ടു: ഏറ്റവും വേഗത്തി
ലോടുന്നവൻ എപ്പോഴും മത്സരം ജയിക്കുന്നില്ല;
ശക്തമായസേന എപ്പോഴും യുദ്ധം ജയിക്കു
ന്നില്ല; ഏറ്റവും ജ്ഞാനിയായവന് താൻ സമ്പാ
ദിക്കുന്ന ഭക്ഷണം എപ്പോഴും ലഭിക്കുന്നില്ല; സമ
ർത്ഥന് അയാളർഹിക്കുന്ന സമ്പത്ത് എപ്പോഴും
കിട്ടുന്നില്ല. വിദ്യാസമ്പന്നന് അർഹിക്കുന്ന
പുകഴ്ത്തൽ എപ്പോഴും കിട്ടുന്നില്ല. സമയമാകു
മ്പോൾ എല്ലാവർക്കും ദോഷങ്ങളുണ്ടാകുന്നു!
12തനിക്ക് ഇനി എന്തു സംഭവിക്കുമെന്ന് ഒരു
വൻ ഒരിക്കലും അറിയുന്നില്ല. വലയിൽ പിടി
ക്കപ്പെട്ട മത്സ്യം പോലെയാണവൻ-എന്താണു
സംഭവിക്കുകയെന്ന് മത്സ്യം ഒരിക്കലും അറിയു
ന്നില്ല. കെണിയിൽപ്പെട്ട പക്ഷിയെപ്പോലെയാ
ണവൻ-എന്തു സംഭവിക്കുമെന്ന് പക്ഷി അറി
യുന്നില്ല. അതേപോലെ, ആകസ്മികമായി
സംഭവിക്കുന്ന ദോഷങ്ങളിൽ ഒരുവൻ കുടു
ങ്ങുന്നു.

### ജ്ഞാനത്തിൻെറ ശക്തി

13ഈ ജീവിതത്തിൽ ഒരുവൻ വിവേകത്തോ
ടെ ഒരുകാര്യം ചെയ്യുന്നതും ഞാൻ കണ്ടു.
എന്നെ സംബന്ധിച്ചിടത്തോളം അതു പരമപ്ര
ധാനമായി തോന്നി. 14കുറച്ചു ജനങ്ങളുള്ള ഒരു
കൊച്ചുപട്ടണമുണ്ടായിരുന്നു. ഒരു വലിയ രാജാ
വ് ആ പട്ടണത്തെ ആക്രമിക്കുകയും അതിനു
ചുറ്റും തൻെറ സൈന്യത്തെ വിന്യസിക്കുകയും
ചെയ്തു. 15എന്നാൽ ആ പട്ടണത്തിൽ ജ്ഞാ
നിയായ ഒരുവനുണ്ടായിരുന്നു. അയാൾ ദരിദ്ര
നായിരുന്നു. പക്ഷേ തൻെറ പട്ടണത്തെ രക്ഷി
ക്കാൻ അയാൾ തൻെറ ജ്ഞാനം ഉപയോഗിച്ചു.
എല്ലാം കഴിഞ്ഞപ്പോൾ ജനം അയാളെ മറന്നു.
16പക്ഷേ, ഞാനിപ്പോഴും പറയുന്നു, ജ്ഞാനം
ശക്തിയെക്കാൾ ശ്രേഷ്ഠമാണെന്ന്. ആ ദരിദ്ര
ൻെറ ജ്ഞാനത്തെ ജനം മറക്കുകയും അയാളുടെ
വാക്കുകൾ കേൾക്കുന്നതു നിർത്തുകയും ചെ
യ്തു. എന്നാൽ, ജ്ഞാനമാണു ശ്രേഷ്ഠമെന്ന്
ഞാനിപ്പോഴും വിശ്വസിക്കുന്നു.
17വിവേകമുള്ളവൻ ശാന്തമായി പറയുന്ന
കുറച്ചു വാക്കുകൾ ഭോഷനായ ഭരണാധിപൻ
ആക്രോശിക്കുന്ന വാക്കുകളെക്കാൾ ശ്രേഷ്ഠമാ
കുന്നു.
18യുദ്ധത്തിലെ വാളുകളെക്കാളും കുന്തങ്ങളെ
ക്കാളും മെച്ചമാണു ജ്ഞാനം. എന്നാൽ ഭോഷന്
ഒരുപാടു നന്മകൾ നശിപ്പിക്കാൻ കഴിയും.
10 ചത്ത ഏതാനും പ്രാണികൾക്ക് ഏറ്റവും
നല്ല സുഗന്ധവസ്തുവിനെപ്പോലും ദുർ
ഗ്ഗന്ധമുള്ളതാക്കാൻ കഴിയും. അതേപോലെ
അല്പം ഭോഷത്തത്തിന് വളരെ ജ്ഞാനത്തെയും
മഹത്വത്തെയും നശിപ്പിക്കാൻ കഴിയും.
2ജ്ഞാനിയുടെ ചിന്തകൾ അവനെ നേരായ
മാർഗ്ഗത്തിൽ നയിക്കുന്നു. എന്നാൽ ഭോഷൻെറ
ചിന്തകൾ അവനെ തെറ്റായ മാർഗ്ഗത്തിലും
നയിക്കുന്നു. 3വെറുതെ വഴിയിലൂടെ നടക്കു
മ്പോൾപോലും ഭോഷൻ തൻെറ ഭോഷത്തം
പ്രകടിപ്പിക്കുന്നു. അങ്ങനെ അവനൊരു ഭോഷ
നാണെന്ന് എല്ലാവരും അറിയുന്നു.

4യജമാനൻ കോപിച്ചതിനാൽ നീ ജോലി
വിട്ടുപോകരുത്. നീ ശാന്തനും സഹായിയുമാ
യിരുന്നാൽ വലിയ തെറ്റുകൾ പോലും നിനക്കു
തിരുത്തുവാൻ കഴിയും.
5ഈ ജീവിതത്തിൽ ഞാൻ കണ്ടിട്ടുള്ള ചില
തുകൂടിയുണ്ട്. അതാകട്ടെ ന്യായവുമല്ല. ഭരണാ
ധിപന്മാരുണ്ടാക്കുന്ന തരത്തിലുള്ള ഒരുതരം
വീഴ്ചയാണത്: 6ഭോഷന്മാർക്ക് പ്രധാന സ്ഥാന
ങ്ങൾ നൽകപ്പെട്ടിരിക്കുന്നു. അതേ സമയം ധനി
കർക്ക് പ്രധാനമല്ലാത്ത ജോലിയും കിട്ടുന്നു.
7ദാസന്മാരായിരിക്കേണ്ടവർ കുതിരപ്പുറത്തു
സഞ്ചരിക്കുമ്പോൾ ഭരണാധിപന്മാരാകേണ്ടവർ
അവരുടെ വശത്ത് അടിമകളെപ്പോലെ നടക്കു
ന്നത് ഞാൻ കണ്ടിരുന്നു.

### എല്ലാ ജോലിക്കും അതിൻെറ അപകടമുണ്ട്

8കുഴികുഴിക്കുന്നവൻ അതിലേക്കു വീണേ
ക്കാം. ഭിത്തി പൊളിക്കുന്നവനെ പാമ്പു കടിച്ചേ
ക്കാം. 9വലിയ കല്ലുകളുരുട്ടുന്നവന് അതിനാൽ
മുറിവേൽക്കപ്പെട്ടേക്കാം. അപകടകരമായരീതി
യിൽ നിൽക്കുന്ന മരങ്ങൾ അതു വെട്ടുന്നവൻെറ
മേൽ വീണേക്കാം.
10എന്നാൽ ജ്ഞാനം ഏതു ജോലിയേയും
അനായാസമാക്കുന്നു. മോശപ്പെട്ട കത്തികൊ
ണ്ടു മുറിക്കുക വിഷമകരമാണ്. എന്നാൽ കത്തി
മൂർച്ചപ്പെടുത്തിയാൽ ആ പണി എളുപ്പമായി.
ജ്ഞാനം അതു പോലെയാണ്.
11ഒരുവന് പാമ്പുകളെ എങ്ങനെ മെരുക്കണ
മെന്നറിഞ്ഞേക്കാം. എന്നാൽ അയാളടുത്തില്ലാ
ത്തപ്പോൾ പാമ്പ് ആരെയെങ്കിലും കടിച്ചാൽ
അയാളുടെ സാമർത്ഥ്യം നിഷ്ഫലമാണ്. ജ്ഞാ
നം അങ്ങനെയാണ്.
12ജ്ഞാനിയുടെ വാക്കുകൾ സ്തുതിക്കിടയാ
ക്കുന്നു. ഭോഷൻെറ വാക്കുകളാകട്ടെ, വിനാശം
വിതയ്ക്കുന്നു.
13ഭോഷൻ ഭോഷത്വം പറഞ്ഞുകൊണ്ടു തുട
ങ്ങുന്നു. അവസാനം അവൻ പറയുന്നത് ഭ്രാന്താ
കുന്നു. 14ഭോഷൻ എപ്പോഴും താനെന്തു ചെയ്യു
മെന്നു പറയുന്നു. എന്നാൽ ഭാവിയിലെന്തുണ്ടാ
കുമെന്നാർക്കുമറിയില്ല. പിന്നീടെന്താണുണ്ടാ
വുകയെന്ന് ഒരുത്തർക്കും പറയാനാവില്ല
15ഭോഷൻ തൻെറ വീട്ടിലേക്കുള്ള വഴി കണ്ടെ
ത്താൻ പോലും സമർത്ഥനല്ല അതിനാലവൻ
തൻെറ ജീവിത്തിലുടനീളം കഠിനാദ്ധ്വാനം
ചെയ്യണം.

### അദ്ധ്വാനത്തിൻെറ വില

16രാജാവ് ശിശുവിനെപ്പോലെയായിരിക്കുന്ന
രാജ്യത്തിനു കഷ്ടം. എപ്പോഴും തിന്നുകൊ
ണ്ടിരിക്കുന്ന ഭരണാധിപനുള്ള രാജ്യത്തിൻെറ
കാര്യം മഹാകഷ്ടം. 17നല്ല കുടുംബത്തിൽ പിറ
ന്ന രാജാവുള്ള രാജ്യത്തിനു നന്മ. സ്വന്തം തീറ്റ
യും കുടിയും നിയന്ത്രിക്കുന്ന ഭരണാധിപന്മാ
രുള്ള രാജ്യത്തിന് വളരെ നന്മ. ആ രാജാക്കന്മാർ
മദിക്കാനല്ല, ശക്തരാകാനാണു തിന്നുകയും
കുടിക്കുകയും ചെയ്യുന്നത്.
18പണി ചെയ്യാൻ മടിക്കുന്നവൻെറ വീട്
ചോരാൻ തുടങ്ങും. മേൽക്കൂര താഴെ വീഴുകയും
ചെയ്യും.
19തിന്നുകയും വീഞ്ഞു കുടിക്കുകയും ചെയ്യു
ന്നവൻെറ ജീവിതം ആസ്ലാദകരമാകും. എന്നാൽ
പണം ഒരുപാടു പ്രശ്നങ്ങൾ പരിഹരിക്കുന്നു.

### പരദൂഷണം

20രാജാവിനെ ദുഷിച്ചു സംസാരിക്കരുത്.
അവനെപ്പറ്റി തിന്മ കരുതുകപോലുമരുത്. നീ
നിൻെറ വീട്ടിൽ ഏകനാണെങ്കിൽപ്പോലും
ധനികരെ ദുഷിച്ചു സംസാരിക്കരുത്. എന്തെ
ന്നാൽ, ഒരു കൊച്ചു പക്ഷി പറന്നുചെന്ന് നീ
പറഞ്ഞത് അവരോടു പറഞ്ഞേക്കാം.

### ഭാവിയെ ധൈര്യമായി നേരിടുക

11 പോകുന്നിടത്തൊക്കെ നന്മകൾ ചെയ്യു
ക. കുറച്ചുകാലം കഴിയുമ്പോൾ നീ ചെ
യ്ത നന്മകളെല്ലാം നിന്നിലേക്കു തിരിച്ചു വരും.
2നിനക്കുള്ളത് നിരവധി വ്യത്യസ്ത കാര്യ
ങ്ങളിൽ നിക്ഷേപിക്കുക. ഭൂമിയിൽ എന്തെല്ലാം
ദോഷങ്ങൾ സംഭവിക്കുമെന്ന് നിനക്കറിയില്ല.
3നിനക്ക് ഉറപ്പിക്കാവുന്ന ചില കാര്യങ്ങളുണ്ട്.
മേഘങ്ങളിൽ നിറയെ ജലമുണ്ടെങ്കിൽ, അവ
ഭൂമിയിൽ മഴ പൊഴിക്കും. ഒരു മരം വീണാൽ-
തെക്കോട്ടോ വടക്കോട്ടോ ആകട്ടെ-അത് അവി
ടെത്തന്നെ കിടക്കും.
4എന്നാൽ നിനക്കുറപ്പിക്കാനാകാത്ത ചില
കാര്യങ്ങളുണ്ട്. ഒരവസരത്തിനു നീ ശ്രമിക്കണം.
ശരിയായ കാലാവസ്ഥയ്ക്കു കാക്കുന്നവൻ ഒരി
ക്കലും വിത്തിടുകയില്ല. എല്ലാ മഴക്കാറും മഴ
പെയ്യിക്കുമെന്നു ഭയക്കുന്നവൻ ഒരിക്കലും വിള
കൊയ്യുകയുമില്ല.
5കാറ്റെവിടെയാണടിക്കുകയെന്നു നിനക്കറി
യില്ല. ശിശു അമ്മയുടെ ഗർഭത്തിൽ എങ്ങനെ
വളരുന്നെന്നും നിനക്കറിയില്ല. അതേപോലെ
ദൈവം എന്തുചെയ്യുമെന്നും നിനക്കറിയില്ല-
അവൻ എല്ലാം സംഭവിപ്പിക്കുകയും ചെയ്യുന്നു.
6അതിരാവിലെ തന്നെ നട്ടു തുടങ്ങുക. വൈ
കുന്നേരംവരെ പണി നിർത്തുകയുമരുത്. എ
ന്തെന്നാൽ എന്താണു നിന്നെ ധനികനാക്കുക
യെന്നു നീ അറിയുന്നില്ല. നീ ചെയ്യുന്നതെല്ലാം
വിജയകരമായേക്കാം.
7ജീവനോടെയിരിക്കുന്നതു ശ്രേഷ്ഠമാകുന്നു!
സൂര്യപ്രകാശം കാണുന്നത് സുന്ദരമാകുന്നു.
8എത്രകാലം ജീവിക്കുന്നുവെന്നു കണക്കാക്കാ
തെ ജീവിതത്തിലെ ഓരോ ദിവസവും നീ
ആസ്വദിക്കണം! എന്നാൽ നീ മരിക്കുമെന്നത്
ഓർമ്മിക്കുക. ജീവിച്ചതിലുമധികകാലം നീ മൃത
നായിരിക്കുകയും ചെയ്യും! മരണമടഞ്ഞതിനു
ശേഷം നിനക്കൊന്നും ചെയ്യാനാവില്ല!

### ചെറുപ്പമായിരിക്കുമ്പോൾ ദൈവത്തെ സേവിക്കുക

9അതിനാൽ യുവാക്കളേ, ചെറുപ്പമായിരിക്കു
മ്പോൾ എല്ലാം ആസ്വദിക്കുക! ആസ്ലാദവാന്മാ
രായിരിക്കുക! മനസ്സു നയിക്കുന്ന കാര്യങ്ങളെ
ന്തായാലും ചെയ്യുക. നിനക്കിഷ്ടമുള്ളതു ചെ
യ്യുക. എന്നാൽ നിൻെറ എല്ലാ പ്രവൃത്തികൾ
ക്കും ദൈവം വിധി നടത്തുമെന്ന് ഓർമ്മിക്കുക.
10കോപം നിന്നെ നിയന്ത്രിക്കാനിടയാകരുത്.
നിൻെറ ശരീരം നിന്നെ പാപത്തിലേക്കു നയി
ക്കാനിടയാക്കരുത്. ജീവിതത്തിൻെറ ഉദയഘട്ട
ത്തിൽ ചെറുപ്പമായിരിക്കുമ്പോൾത്തന്നെ മനു
ഷ്യർ ഭോഷത്തങ്ങൾ ചെയ്യുന്നു.

### വാർദ്ധക്യത്തിൻെറ പ്രശ്നങ്ങൾ

12 ചെറുപ്പമായിരിക്കുമ്പോൾ, വാർദ്ധക്യ
ത്തിൻെറ ദുർദ്ദിനങ്ങൾ വരുന്നതിനു
മുമ്പ്, "ഞാനെൻെറ ജീവിതം തുലച്ചിരിക്കുന്നു"

എന്നു നീ പറയുന്ന കാലത്തിന് മുമ്പ്, നിൻെറ
സ്രഷ്ടാവിനെ ഓർമ്മിക്കുക.
2ചെറുപ്പമായിരിക്കുമ്പോൾ നിൻെറ സ്രഷ്ടാ
വിനെ ഓർമ്മിക്കുക. സൂര്യചന്ദ്രന്മാരും നക്ഷത്ര
ങ്ങളും നിനക്ക് ഇരുണ്ടുപോകുമ്മുമ്പ്. പേമാരി
കൾ ഒന്നിനുപിറകെ ഒന്നായി വരുമ്പോലെ
ദുരിതങ്ങളൊന്നൊന്നായി വരും.
3ആ സമയം നിൻെറ കരങ്ങളുടെ ശക്തി
ചോർന്നുപോകും. നിൻെറ കാലുകൾ ദുർബ്ബല
മാവുകയും വളയുകയും ചെയ്യും. നിൻെറ പല്ലു
കൾ കൊഴിയുകയും നിനക്ക് ആഹാരംപോലും
ചവയ്ക്കാനാകാതെയായിത്തീരുകയും ചെ
യ്യും. നിൻെറ കണ്ണുകൾക്ക് വ്യക്തമായി കാ
ണാൻ കഴിയാതാകും. 4നിനക്കു കേൾവി കുറ
യും. തെരുവിലെ ശബ്ദങ്ങൾ കേൾക്കാൻ കഴി
യില്ല. ധാന്യം പൊടിക്കുന്ന തിരികല്ലുപോലും
നിന്നെ സംബന്ധിച്ചിടത്തോളം ശാന്തമായിരി
ക്കും. സ്ത്രീകൾ പാട്ടുപാടുന്നതു നീ കേൾക്കുക
യില്ല. എന്നാൽ പ്രഭാതത്തിൽ പാടുന്ന കിളി
യുടെ ശബ്ദംപോലും നിന്നെ ഉണർത്തും. കാര
ണം, നിനക്ക് ഉറങ്ങാനാവില്ല.
5ഉന്നതസ്ഥലങ്ങളെ നീ ഭയപ്പെടും. നിൻെറ
വഴിയിലെ ഓരോ ചെറിയ സാധനങ്ങൾക്കും
മീതെ വീഴുമെന്ന് നീ ഭയക്കും. നിൻെറ തലമുടി
ബദാംമരത്തിലെ പൂക്കൾപോലെ വെളുക്കും.
നീയൊരു പച്ചക്കുതിരയെപ്പോലെ നിലത്തിഴ
ഞ്ഞു നടക്കും. ജീവിക്കാനുള്ള ആശ നിനക്കു
നഷ്ടമാകും. അനന്തരം നീ നിൻെറ നിത്യവസ
തിയിലേക്കുപോകും. വിലപിക്കുന്നവർ നിൻെറ
ശരീരം കല്ലറയിലേക്കു കൊണ്ടുപോകവേ തെരു
വിൽ ഒത്തുചേരും.

### മരണം

6നീ ചെറുപ്പമായിരിക്കുമ്പോൾ നിൻെറ
സ്രഷ്ടാവിനെ ഓർമ്മിക്കുക. വെള്ളിക്കയറു
പൊട്ടും മുമ്പേ. സ്വർണ്ണപ്പാത്രം തകരുംമുമ്പേ.
കിണറ്റിൽകരയിൽ പൊട്ടിയ ഭരണിപോലെ
നിൻെറ ജീവിതം ഉപയോഗശൂന്യമാകുന്നതിനു
മുൻപേ. കിണറിൻെറ മൂടിക്കല്ലു പൊട്ടി ഉള്ളി
ലേക്കു വീഴുമ്പോലെ നിൻെറ ജീവിതം പാഴാകു
ന്നതിനു മുൻപേ.
7നിൻെറ ശരീരം മണ്ണിൽ നിന്നുവന്നു. മരിക്കു
മ്പോൾ നിൻെറ ശരീരം മണ്ണിലേക്കു മടങ്ങു
കയും ചെയ്യുന്നു. എന്നാൽ നിൻെറ ആത്മാവ്
ദൈവത്തിൽ നിന്നുവന്നു. മരിക്കുമ്പോൾ,
നിൻെറ ആത്മാവ് ദൈവത്തിലേക്കു മടങ്ങും.
8എല്ലാം അത്ര അർത്ഥരഹിതമാണ്. ഇതെല്ലാം
വെറും സമയം കൊല്ലലാണെന്ന് ഗുരു പറ
യുന്നു!

### ഉപസംഹാരം

9ഗുരു വലിയ ജ്ഞാനിയായിരുന്നു. മനു
ഷ്യരെ പഠിപ്പിക്കാൻ അവൻ തൻെറ ജ്ഞാനം
ഉപയോഗിച്ചു. ഗുരു വളരെ ശ്രദ്ധയോടെ ഉപദേ
ശങ്ങൾ പഠിച്ചു. 10ശരിയായ വാക്കു കണ്ടുപി
ടിക്കാൻ അദ്ദേഹം വളരെ പ്രയത്നിച്ചു. സത്യവും
ആശ്രയിക്കാവുന്നതുമായ ഉപദേശങ്ങൾ അദ്ദേ
ഹം എഴുതിവച്ചു.
11ജ്ഞാനികളുടെ വാക്കുകൾ മൃഗങ്ങളെ തെളി
യ്ക്കാനും മെരുക്കാനുമുപയോഗിക്കുന്ന കൂർത്ത
കമ്പുകൾ പോലെയാണ്. ഒടിയാത്ത ശക്തമായ
കൂടാരക്കുറ്റികൾപോലെയാണ് ആ ഉപദേശ
ങ്ങൾ. നീ നേരായ വഴിയിൽ ജീവിക്കുന്നു എന്നു
തെളിയിക്കാൻ ആ ഉപദേശങ്ങളെ നിനക്കു
വിശ്വസിക്കാം. ആ ഉപദേശങ്ങളെല്ലാം ഒരേ
ഇടയനിൽ (ദൈവം) നിന്നുവന്നു. 12അതിനാൽ
മകനേ, ആ ഉപദേശങ്ങൾ പഠിക്കുക. പക്ഷേ
മറ്റു പുസ്തകങ്ങളെപ്പറ്റി ജാഗ്രത പാലിക്കുക.
മനുഷ്യർ എപ്പോഴും പുസ്തകങ്ങളെഴുതുന്നു.
വളരെയധികം പഠിക്കുന്നതു നിന്നെ ക്ഷീണി
പ്പിക്കും.
13-14ഇനി, ഈ പുസ്തകത്തിലെഴുതപ്പെട്ടി
ട്ടുള്ള കാര്യങ്ങളിൽനിന്ന് നാമെന്തു പഠിക്കണം?
മനുഷ്യനു ചെയ്യാവുന്ന ഏറ്റവും പ്രധാന സംഗ
തി ദൈവത്തെ ആദരിക്കുകയും അവൻെറ
കല്പനകളനുസരിക്കുകയുമാണ്. എന്തുകൊണ്ടെ
ന്നാൽ, മനുഷ്യൻെറ എല്ലാ പ്രവൃത്തികളും, രഹ
സ്യപ്രവൃത്തികൾപോലും, ദൈവമറിയുന്നു.
എല്ലാ നല്ലകാര്യങ്ങളെപ്പറ്റിയും ചീത്തക്കാര്യങ്ങ
ളെപ്പറ്റിയും അവൻ അറിയുന്നു. മനുഷ്യൻെറ
എല്ലാ പ്രവൃത്തികളും അവൻ വിധിക്കും.

# ഉത്തമഗീതം

1 ശലോമോൻെറ അതിമനോഹര ഗീതം

### സ്ത്രീ താൻ സ്നേഹിക്കുന്നവനോട്

2എന്നെ ചുംബനങ്ങൾകൊണ്ടു മൂടൂ. കാര
ണം നിൻെറ സ്നേഹം വീഞ്ഞിനേക്കാൾ മെച്ച
മാണ്.
3നിൻെറ നറുമണം അത്ഭുതകരമെങ്കിലും
നിൻെറ നാമം ലോകത്തിലെ ഏറ്റവുംനല്ല പരി
മളത്തേക്കാൾ മാധുര്യമേറിയതാണ്. അതുകൊ
ണ്ടാണ് തരുണികൾ നിന്നെ സ്നേഹിക്കുന്നത്.
4നിനക്കൊപ്പം എന്നെയും ചേർക്കൂ! നമുക്ക്
ഓടിപ്പോകാം! രാജാവ് തൻെറ അറയിലേക്ക്
എന്നെ കൊണ്ടുപോയി.

### യെരൂശലേം പുത്രിമാർ പുരുഷനോട്

ഞങ്ങൾ നിനക്കായി ആനന്ദിച്ചുല്ലസിക്കും.
നിൻെറ സ്നേഹം വീഞ്ഞിനേക്കാൾ മധുരമാ
ണെന്ന് ഓർക്കുക. യുവതികൾ നിന്നെ സ്നേ
ഹിക്കുന്നത് ഈ നല്ല കാരണമുള്ളതുകൊണ്ടു
തന്നെ.

### അവൾ യെരൂശലേം പുത്രിമാരോട്

5യെരൂശലേം പുത്രിമാരേ, ഞാനൊരു കറുത്ത
സുന്ദരിയാണ്. തേമാനിലെയും സൽമാനിലെ
യും കൂടാരങ്ങൾപോലെ കറുത്തതാണ് ഞാൻ.
6സൂര്യൻ എന്നെ എത്രത്തോളം കറുപ്പിച്ചുവെ
ന്നോ ഞാൻ എത്ര കറുത്തതാണെന്നോ നിങ്ങൾ
നോക്കരുത്. കോപിഷ്ഠരായ എൻെറ സഹോദ
രന്മാർ അവരുടെ മുന്തിരിത്തോപ്പിൻെറ പരിര
ക്ഷണത്തിന് എന്നെ തള്ളിവിട്ടു. അതിനാൽ
എനിക്കുള്ളതിനെ പരിചരിക്കുവാൻ എനിക്കു
കഴിഞ്ഞില്ല.

### അവൾ അവനോട്

7എൻെറ പൂർണ്ണപ്രാണൻ കൊണ്ടുനിന്നെ
ഞാൻ സ്നേഹിക്കുന്നു! നിൻെറ ആടുകളെ
മേയ്ക്കുന്നത് എവിടെയെന്ന് എന്നോടു പറയു
മോ? നട്ടുച്ചയ്ക്ക് നീ അവയെ എവിടെയാ
ണ് കിടത്തുന്നത്? നിനക്കൊപ്പമായിരിക്കാൻ
ഞാനും വരാം. അല്ലെങ്കിൽ നിൻെറ സുഹൃത്തു
ക്കളുടെ ആടുകളെ സംരക്ഷിക്കുന്ന ഒരു വാടക
പ്പെണ്ണാകാം ഞാൻ!

### അവൻ അവളോട്

8നീ എത്ര മനോഹരിയാണ്! എന്തു ചെയ്യണ
മെന്നു നിനക്കു തീർച്ചയായും അറിയാം. ചെല്ലൂ,
ആടുകളെ പിന്തുടർന്നു ചെല്ലൂ. ഇടയൻെറ
കൂടാരത്തിനരികെ നിൻെറ കുഞ്ഞാടുകളെ
മേയ്ക്കൂ!
9എൻെറ പ്രിയേ, ഫറവോൻെറ തേരു വലി
ക്കുന്ന ആൺകുതിരകൾക്കിടയിലെ ഏതു
പെൺകുതിരയേക്കാളും ഉത്തേജനം പകരുന്നവ
ളാണ് എനിക്കു നീ. ആ കുതിരകളുടെ മുഖവശ
ങ്ങളിലും കഴുത്തിലും സുന്ദരമായ അലങ്കാര
ങ്ങളുണ്ട്.
10-11ഇതാ നിനക്കായൊരുക്കിയ അലങ്കാര
ങ്ങൾ. ഒരു സ്വർണ്ണ ശിരോലങ്കാരവും വെള്ളി
കഴുത്താഭരണവും. സ്വർണ്ണാലങ്കരണങ്ങൾ
കൊണ്ട് നിൻെറ കവിൾത്തടം എത്ര മനോഹ
രമായിരിക്കുന്നു. നിൻെറ കണ്ഠം വെള്ളികൊ
ണ്ട് നിറഞ്ഞിരിക്കുന്നു.

### അവൾ പറയുന്നു

12തൻെറ മഞ്ചത്തിൽ കിടക്കുന്ന രാജാവിൻെറ
യടുത്തേക്ക് എൻെറ സുഗന്ധം ചെന്നെത്തി.
13എൻെറ കഴുത്തിൽ ചുറ്റി രാത്രി മുഴുവൻ
എൻെറ സ്തനമദ്ധ്യേ കിടന്ന ഒരു മൂരുസഞ്ചി
പോലെയാണ് എൻെറ പ്രിയൻ.
14എൻ-ഗെദിയിലെ മുന്തിരിത്തോപ്പിനു
സമീപത്തുള്ള മൈലാഞ്ചിപ്പൂങ്കുലകൾ പോലെ
യാണ് എൻെറ പ്രിയൻ.

### അവൻ സംസാരിക്കുന്നു

15എൻെറ പ്രിയേ നീ എത്ര സുന്ദരിയാണ്?
ഓ! നീ സുന്ദരിയാണ്! നിൻെറ മിഴികൾ മാട
പ്രാവിൻേറതുപോലെ.

### അവൾ പറയുന്നു

16എൻെറ പ്രിയാ, നീ എത്ര സുമുഖനാണ്!
നമ്മുടെ കിടക്ക എത്ര പുതിയതും പ്രസന്നവു
മാണ്!
17നമ്മുടെ വീടിൻെറ ഉത്തരം ദേവദാരു
കൊണ്ടുള്ളതും കഴുക്കോൽ ഫിർമരങ്ങൾ
കൊണ്ടുമുള്ളതാണ്.

2 ശാരോനിലെ പനിനീർപ്പൂവും താഴ്വരക
ളിലെ ലില്ലിപ്പൂവുമാണു ഞാൻ.

### അവൻ പറയുന്നു

2എൻെറ പ്രിയേ, മറ്റു സ്ത്രീകൾക്കിടയിൽ,
മുള്ളുകൾക്കിടയിലെ ലില്ലിപ്പൂവാണു നീ!

### അവൾ പറയുന്നു

3മറ്റു പുരുഷന്മാർക്കിടയിൽ, എൻെറ പ്രിയാ,
നീ കാട്ടുമരങ്ങൾക്കിടയിലെ ആപ്പിൾമരമാണ്!

### അവൾ യുവതികളോടു പറയുന്നു

എൻെറ പ്രിയൻെറ നിഴലിലിരിക്കുന്നത്
ഞാനാസ്വദിക്കുന്നു; അവൻെറ കനി എൻെറ
രുചിയ്ക്കു പഥ്യമാണ്.
4എൻെറ പ്രിയൻ എന്നെ വീഞ്ഞുശാലയി
ലേക്ക് ആനയിച്ചു. അവനെന്നോടുള്ളത് സ്നേ
ഹമായിരുന്നു.
5മുന്തിരിയടകൾ തന്ന് എന്നെ ശക്തയാക്കൂ,
ആപ്പിളുകൾ തന്ന് എന്നെ ഉന്മേഷവതിയാക്കൂ,
കാരണം ഞാൻ സ്നേഹപരവശയായിരി
ക്കുന്നു.

6എന്റെ പ്രിയന്റെ ഇടതുകൈ എന്റെ തല
യുടെ അടിയിലും അവന്റെ വലതുകൈ
എന്നെ പുണരുകയും ചെയ്യുന്നു.
7യെരൂശലേം പുത്രിമാരേ, കാലമാകുന്നതിനു
മുൻപേ എന്റെ സ്നേഹത്തെ തട്ടിയുണർത്തി
സ്നേഹത്തെ ഇളക്കി വിടുകില്ലെന്ന് കാട്ടുക
ലമാനുകളുടെയും പേടമാനുകളുടെയും പേ
രിൽ എന്നോടു വാഗ്ദാനം ചെയ്യുമോ?

### അവൾ വീണ്ടും സംസാരിക്കുന്നു

8ഞാനെന്റെ പ്രിയന്റെ ശബ്ദം ശ്രദ്ധിക്കു
ന്നു. മലകളും പർവ്വതങ്ങളും ചാടിക്കടന്ന് ഇതാ
അതു വരുന്നു.
9ഒരു കലമാൻകുട്ടിയെപ്പോലെയോ ഇളമാ
നെപ്പോലെയോ ആണ് എന്റെ പ്രിയൻ. നമ്മു
ടെ ഭിത്തിക്കു പിന്നിൽനിന്ന് അഴികൾക്കിടയി
ലൂടെ ജനാലയ്ക്കടുത്തേക്കു മിഴിതുറിച്ചു നിൽ
ക്കുന്ന അവനെ കണ്ടാലും.
10എന്റെ പ്രിയൻ എന്നോടു മന്ത്രിച്ചു, “എഴു
ന്നേൽക്കൂ, എന്റെ പ്രിയേ, എന്റെ സുന്ദരീ.
നമുക്ക് അകലങ്ങളിലേക്കു പോകാം!
11നോക്കൂ, ശൈത്യകാലം പോയ്മറഞ്ഞു,
12മഴ വന്നിട്ടു പോയി. ഇതാ, പാടങ്ങളിൽ
പൂക്കൾ വിടരുന്നു. ഇതു പാടാനുള്ള സമയമാ
ണ്. അരിപ്രാവുകൾ മടങ്ങിയെത്തിയതു കേൾ
ക്കുന്നില്ലേ?
13അത്തിമരത്തിൽ തളിരത്തികൾ കുരുക്കുന്നു.
മുന്തിരിക്കുലകളുടെ സൗരഭ്യമറിയുക. എന്റെ
പ്രിയേ, എന്റെ സുന്ദരീ, ഉണരൂ നമുക്കു
പോകാം!”
14മലയിലെ ചെങ്കുത്തായ പാറക്കെട്ടിലെ
ഗുഹകളിൽ ഒളിപാർക്കുന്ന എന്റെ മാടപ്രാ
വേ, നിന്നെ ഞാനൊന്നു കണ്ടോട്ടെ. നിന്റെ
സുഖദമായ ശബ്ദമൊന്നു ഞാൻ കേൾക്കട്ടെ.
നീ എത്ര സുന്ദരിയാണ്!

### അവൾ യുവതികളോടു പറയുന്നു

15മുന്തിരിത്തോട്ടം നശിപ്പിക്കുന്ന കുട്ടിക്കുറുക്ക
ന്മാരെ ഞങ്ങൾക്കായി പിടികൂടൂ. ഞങ്ങളുടെ
മുന്തിരിത്തോപ്പ് പൂത്തുലയുന്നു.
16എന്റെ പ്രിയൻ എന്റേതും ഞാൻ അവ
ന്റേതുമാണ്.
17പകൽ അവസാനശ്വാസമെടുക്കുമ്പോഴും
നിഴലുകൾ ഓടി അകലുമ്പോഴും ലില്ലികൾക്കി
ടയിലൂടെ എന്റെ പ്രിയൻ കടന്നുപോകുന്നു.
എന്റെ പ്രിയനേ, മടങ്ങൂ. പരുക്കൻ പർവ്വത
ത്തിലെ മാൻകിടാവിനെയോ കലമാൻകുട്ടി
യേയോ പോലെയാകുക!

### അവൾ പറയുന്നു

3 രാത്രിയിൽ ഞാൻ കിടക്കയിൽ എന്റെ പ്രി
യനെ തിരഞ്ഞു. ഞാനവനായി തിരഞ്ഞു
വെങ്കിലും കണ്ടെത്താനായില്ല!
2ഞാൻ ഉടൻ ഉണർന്ന് നഗരത്തിൽ പരതും!
തെരുവുകളിലും വിശാലസ്ഥലങ്ങളിലും
എന്റെ പ്രിയനെ ഞാൻ തേടും. ഞാൻ അവ
നായി തെരഞ്ഞുവെങ്കിലും കണ്ടെത്താനായില്ല!
3നഗരത്തിൽ കവാത്തു നടത്തുന്ന ഭടന്മാർ
എന്നെ കണ്ടുമുട്ടി. “എന്റെ പ്രിയനെ നിങ്ങൾ
കണ്ടുവോ?” എന്നു ഞാനവരോടു ചോദിച്ചു.
4എന്റെ പ്രിയനെ ഞാൻ കണ്ടെത്തിയ
പ്പോൾ കാവൽക്കാരുടെയടുത്തു നിന്ന് ഞാൻ
മാറിയതേയുള്ളു. ഞാനവനെ തടഞ്ഞു നിർ
ത്തി, എന്റെ അമ്മയുടെ വീട്ടിലേക്കു നയിച്ചു.
എന്റെ അമ്മ എന്നെ പ്രസവിച്ച മുറിയിൽ
അവനെ എത്തിക്കുംവരെ ഞാനവനെ പോകാ
നനുവദിച്ചില്ല.

### അവൾ യെരൂശലേം പുത്രിമാരോട്

5യെരൂശലേം പുത്രിമാരേ, കാലമാകുന്നതിനു
മുൻപേ എന്റെ സ്നേഹത്തെ തട്ടിയുണർത്തി
സ്നേഹത്തെ ഇളക്കി വിടുകയില്ലെന്ന് കാട്ടു
കലമാനുകളുടെയും പേടമാനുകളുടെയും
പേരിൽ എന്നോടു പ്രതിജ്ഞ ചെയ്യുമോ?

### അവനും വധുവും

6ധാരാളം ആളുകൾക്കൊപ്പം മരുഭൂമിയിൽ
നിന്നും വരുന്നവൾ ആരാണ്? എരിയുന്ന മൂരും
കുന്തിരിക്കവും സുഗന്ധവസ്തുക്കളും പടർ
ത്തുന്ന പുകമേഘങ്ങൾ പോലെ അവരുടെ
പിന്നിൽ പൊടിപടലമുയരുന്നു.
7ശലോമോന്റെ പല്ലക്കു കണ്ടാലും. യിസ്രാ
യേലിന്റെ കരുത്തരായ അറുപതു ഭടന്മാർ
അതിന് അകമ്പടി നിൽക്കുന്നു.
8രാത്രിയുടെ ഏതപകടത്തെയും നേരിടാൻ
തയ്യാറായി അവരുടെ പാർശ്വങ്ങളിൽ വാൾ
തൂങ്ങിക്കിടക്കുന്നു. അവരെല്ലാം പരിശീലനം
സിദ്ധിച്ച പോരാളികളാണ്.
9ശലോമോൻരാജാവ് ലെബാനോനിൽ നിന്നു
കൊണ്ടുവന്ന തടികൊണ്ട്, തനിക്കായൊരു പല്ല
ക്കു നിർമ്മിച്ചു.
10വെള്ളിക്കഴകളും സ്വർണ്ണച്ചാരും ആയിരുന്നു
അതിന്റേത്. ഇരിപ്പിടമാകട്ടെ കരിഞ്ചുവപ്പു
ചേലയാൽ പൊതിഞ്ഞതും. യെരൂശലേം പുത്രി
മാർ സ്നേഹപൂർവ്വം തുന്നിച്ചേർത്തതുമാണ്
ആ ചേല.
11സീയോൻ പുത്രിമാരേ, വരൂ! ശലോമോൻ
രാജാവിനെ വന്നു കണ്ടാലും. അവൻ അത്യധി
കമായി ആനന്ദം പൂണ്ട, അവന്റെ വിവാഹ
ദിനത്തിൽ അവന്റെ അമ്മ അവനെ അണിയി
ച്ച കിരീടം കണ്ടാലും!

### അവൻ അവളോട്

4 എന്റെ പ്രിയേ, നീ സുന്ദരി തന്നെ! അതീ
വസുന്ദരി. മൂടുപടത്തിനുള്ളിൽ നിന്റെ
കണ്ണുകൾ ഇണപ്രാവുകൾ പോലെയാണ്.
ഗിലെയാദുപർവ്വതച്ചെരുവിലേക്കു നൃത്തം
ചെയ്തിറങ്ങുന്ന ആട്ടിൻപറ്റംപോലെ, നീണ്ടൊ
ഴുകുന്നതാണ് നിന്റെ മനോഹരമായ കാർ
കൂന്തൽ.
2കുളികഴിഞ്ഞെത്തുന്ന പെണ്ണാടിന്റെയത്ര
വെളുത്തതാണ് നിന്റെ ദന്തരാജി. അവയെ
ല്ലാം ഇരട്ടപെറ്റതാണ്. അവയ്ക്കൊന്നിനും ഒരു
കുട്ടിയെപോലും നഷ്ടപ്പെട്ടിട്ടില്ല.
3ഒരു ചെമന്ന പട്ടുനൂലുപോലല്ലേ നിന്റെ
അധരം. നിന്റെ വായ് മനോഹരമാകുന്നു. മൂടു
പടത്തിനുള്ളിൽ നിന്റെ ചെന്നിത്തടം രണ്ടു
മാതളനാരങ്ങാപ്പകുതികൾപോലെയാണ്.
4ദാവീദിന്റെ ഗോപുരംപോലെ നിന്റെ
കഴുത്ത് നീണ്ടു നേരിയതാണ്. ആ ഗോപുരം
അതിന്റെ ഭിത്തിയിൽ ആയിരം പടച്ചട്ടകൾ
കൊണ്ട്, ശക്തരായ പടയാളികളുടെ പടച്ചട്ട
കൾകൊണ്ട് അലങ്കരിക്കുവാനായി നിർമ്മിച്ച
താണ്.
5ലില്ലിച്ചെടികൾക്കിടയിൽ മുലയുണ്ണുന്ന ഇര
ട്ടപ്പേടമാൻകിടാങ്ങളെപ്പോലെയാണ് നിന്റെ
സ്തനങ്ങൾ.

6നിഴലുകൾ ഓടിയകലുന്നേരവും പകൽ
ഊർദ്ധ്വാശ്വാസം വലിക്കുന്നേരവും മൂരുമലകളി
ലേക്കും കുന്തുരുക്ക മലകളിലേക്കും ഞാൻ
പോകും.
7എന്റെ പ്രിയേ, നീ ആസകലം സുന്ദരിയാ
ണ്. നിന്റെ ദേഹത്തിലെങ്ങും ഒരു കളങ്കമില്ല!
8ലെബാനോനിൽ നിന്നുള്ള മണവാട്ടീ, എനി
ക്കൊപ്പം വരൂ! ലെബാനോനിൽനിന്ന് എന്നോ
ടൊപ്പം പോരൂ. അമാനാ മലമേൽനിന്നും ശെനീ
ർമുടിയിൽനിന്നും ഹെർമ്മോനിൽനിന്നും സിം
ഹങ്ങളുടെ ഗുഹകളിൽനിന്നും പുള്ളിപ്പുലിക
ളുടെ കുന്നുകളിൽനിന്നും നീ പോരുക!
9എന്റെ പ്രിയേ, എന്റെ മണവാട്ടീ, നീ
എന്നെ വികാരതരളിതനാക്കുന്നു! ഒരൊറ്റ കടക്ക
ണ്ണേറാൽ എന്റെ ഹൃദയം നീ കവർന്നുകളഞ്ഞു.
നിന്റെ കഴുത്താഭരണത്തിലെ ഒരൊറ്റ രത്ന
ത്താൽ എന്റെ ഹൃദയത്തെ നീ അപഹരിച്ചു.
10എന്റെ മണവാട്ടീ, എന്റെ പ്രിയേ,
നിന്റെ സ്നേഹം എത്ര സുന്ദരമാണന്നോ!
നിന്റെ സ്നേഹം വീഞ്ഞിനേക്കാൾ മെച്ചമാ
ണ്. ഏതു സുഗന്ധദ്രവ്യത്തേക്കാളും മെച്ചമാണ്
നിന്റെ പരിമളം.
11എന്റെ വധൂ, നിന്റെ അധരത്തിൽനിന്ന്
മധുവൂറുന്നു. നിന്റെ നാവിന്റെ അടിയിൽ
ഇന്നും തേനും പാലും ഒഴുകുന്നു. നിന്റെ
വസ്ത്രങ്ങളുടെ ഗന്ധം പരിമളത്തേക്കാൾ ഹൃദ്യ
മാണ്.
12എന്റെ പ്രിയേ, എന്റെ മണവാട്ടീ, നീ
പൂട്ടിയിടപ്പെട്ട ഉദ്യാനംപോലെ ശുദ്ധയും പൂട്ടി
യിടപ്പെട്ട ജലാശയം പോലെയും അടച്ചിട്ടി
രിക്കുന്ന ജലധാരപോലെയും ആണ്.
13നിന്റെ കാലുകൾ മാതളനാരങ്ങകളും
ഇതര വിശിഷ്ടകനികളും നിറഞ്ഞൊരുദ്യാന
മാണ്;
14മൈലാഞ്ചിയും നാർദ്ദീനും കുങ്കുമവും സുഗ
ന്ധ ഈറലും ഏലവും അടങ്ങുന്ന സുഗന്ധ
ക്കൂട്ടാണ്; കുന്തിരുക്കവൃക്ഷവും മൂരും അകിലും
തിങ്ങുന്ന ഒരു ഉദ്യാനമാണ് നിന്റെ കാലുകൾ.
15ലെബാനോൻ മലനിരകളിൽ നിന്നൊഴുകു
ന്ന ശുദ്ധജലത്തിന്റെ ഒഴുക്കുപോലെയും ഒരു
ഉദ്യാന ജലധാരപോലെയുമാണു നീ.

### അവൾ പറയുന്നു

16വടക്കൻകാറ്റേ ഉണരൂ! തെക്കൻകാറ്റേ വരൂ!
വന്ന് എന്റെ ഉദ്യാനത്തിൽ വീശിയാലും.
അതിന്റെ നറുമണം പരത്തിയാലും. എന്റെ
പ്രിയൻ തന്റെ പൂന്തോപ്പിൽ പ്രവേശിച്ച്
അതിലെ മോഹനഫലങ്ങൾ ഭക്ഷിക്കട്ടെ.

### അവൻ പറയുന്നു

5 എന്റെ പ്രാണസഖീ, എന്റെ മണവാട്ടീ,
ഞാനെന്റെ പൂന്തോപ്പിലേക്കു പ്രവേശിച്ചു
കഴിഞ്ഞു. മൂരും സുഗന്ധദ്രവ്യങ്ങളും ഞാനിതാ
കൂട്ടിവച്ചിരിക്കുന്നു. എന്റെ തേനും തേനടയും
ഞാൻ ഭക്ഷിച്ചുകഴിഞ്ഞു. എന്റെ വീഞ്ഞും
പാലും ഞാൻ നുകർന്നു കഴിഞ്ഞു.

### സ്ത്രീകൾ പ്രിയന്മാരോട്

പ്രിയപ്പെട്ട കൂട്ടുകാരേ, തിന്നൂ! കുടിക്കൂ!
സ്നേഹം കൊണ്ടു ലഹരിയിലാകൂ!

### അവൾ പറയുന്നു

2ഞാനുറങ്ങുമ്പോഴും എന്റെ ഹൃദയം ഉണർ
ന്നിരിക്കുന്നു. എന്റെ പ്രിയൻ വാതിൽക്കൽ
മുട്ടുന്നത് ഞാൻ കേൾക്കുന്നു. "എന്റെ പ്രാണ
പ്രിയേ, എന്റെ സ്നേഹമേ, എന്റെ ഇണ
പ്രാവേ, എന്റെ കളങ്കമറ്റവളേ, എനിക്കായി
തുറന്നാലും! മഞ്ഞുതുള്ളികളാൽ എന്റെ ശിര
സ്സ് കുതിർന്നിരിക്കുന്നു. നിശയിലെ പുകമ
ഞ്ഞിൽ എന്റെ തലമുടി നനഞ്ഞിരിക്കുന്നു."
3"ഞാനെന്റെ അങ്കി അഴിച്ചു മാറ്റി. ഇനി,
വീണ്ടുമതണിയാൻ ഞാനാഗ്രഹിക്കുന്നില്ല.
ശുചിയാക്കപ്പെട്ട എന്റെ പാദങ്ങളിൽ വീണ്ടും
ചെളി പുരളാൻ ഞാനാഗ്രഹിക്കുന്നില്ല."
4എന്നാലെന്റെ പ്രിയൻ വാതിൽപ്പഴുതി
ലൂടെ കൈനീട്ടി. എന്റെ ഉള്ളം അവനായി
പരിതപിച്ചു.
5മൂരു പുരണ്ട കൈത്തലമോടെ എന്റെ
പ്രിയനു വാതിൽ തുറക്കാൻ ഞാനെഴുന്നേറ്റു.
എന്റെ വിരലുകളിൽ നിന്ന് ഇറ്റിറ്റു വീഴുന്ന
മൂര് വാതിൽപ്പിടിയില മർന്നു.
6ഞാനെന്റെ പ്രിയനായി തുറന്നു. പക്ഷേ
എന്റെ പ്രിയൻ പിന്തിരിഞ്ഞു പൊയ്ക്കള
ഞ്ഞു! അവൻ വിട്ടുപോയപ്പോൾ ഞാൻ ഏതാ
ണ്ടു മരിച്ചു; ഞാനവനായി തെരഞ്ഞുവെങ്കി
ലും എനിക്കവനെ കണ്ടെത്താനായില്ല; ഞാന
വനെ വിളിച്ചു- എന്നാലവൻ വിളികേട്ടില്ല.
7കവാത്തു നടത്തുന്ന നഗരകാവൽക്കാർ
എന്നെ കണ്ടുമുട്ടി. അവരെന്നെ തല്ലി. അവരെ
ന്നെ മുറിപ്പെടുത്തി. കോട്ടയിലെ കാവൽക്കാർ
എന്റെ മൂടുപടം കവർന്നു.
8യെരൂശലേംപുത്രിമാരേ, നിങ്ങളെന്റെ പ്രി
യനെ കാണുകയാണെങ്കിൽ, പ്രേമ പരവശത
യാൽ ഞാൻ വിവശയായിരിക്കുന്നുവെന്ന് അവ
നോടു പറയേണമേ എന്നു നിങ്ങളോടു ഞാന
പേക്ഷിക്കുന്നു.

### യെരൂശലേം പുത്രിമാരുടെ മറുപടി

9സുന്ദരീ, നിന്റെ പ്രിയൻ മറ്റു പ്രിയന്മാരിൽ
നിന്ന് എങ്ങനെ വ്യത്യസ്തനാകും? നിന്റെ
പ്രിയൻ മറ്റു പ്രിയന്മാരേക്കാൾ മെച്ചമാണോ?
ഇതു കൊണ്ടൊക്കെയാണോ ഇങ്ങനൊരു വാഗ്
ദാനം നീ ഞങ്ങളോടാവശ്യപ്പെടുന്നത്?

### അവളുടെ മറുപടി

10എന്റെ പ്രിയൻ പതിനായിരങ്ങളുടെ മ
ദ്ധ്യേയും ഏറെ തെളിഞ്ഞു നിറം പൂണ്ട് വിള
ങ്ങി നിൽക്കും.
11അവന്റെ ശിരസ്സ് തനിത്തങ്കംപോലെയാ
ണ്. കരിങ്കാക്കയുടേതുപോലെ കറുത്തിരുണ്ട്
ചുരുണ്ടതാണ് അവന്റെ മുടി.
12അവന്റെ കണ്ണുകൾ അരുവിത്തടത്തിലെ
പ്രാവുകൾപോലെയും പാൽക്കുളത്തിലെ അരി
പ്രാവുപോലെയും രാകിമിനുക്കിയ രത്നംപോ
ലെയുമാണ്.
13അവന്റെ കവിൾത്തടം സുഗന്ധദ്രവ്യ
ത്തോട്ടവും പരിമളത്തിനുപയോഗിക്കുന്ന പൂ
ക്കളും പോലെയാണ്. മീറയോലുന്ന ചുവന്ന
ലില്ലിപ്പൂവുപോലെയാണ് അവന്റെ ചുണ്ടു
കൾ.
14രത്നഭരിതമായ സുവർണ്ണദണ്ഡുപോലെ
യാണ് അവന്റെ കരങ്ങൾ. ഇന്ദ്രനീലം പതിച്ച,
മിനുപ്പുള്ള, ആനക്കൊമ്പൊത്ത ദേഹമാണവ
ന്റേത്.
15കനകത്താലത്തിലുറപ്പിച്ച വെണ്ണക്കൽ
സ്തംഭങ്ങൾപോലെയാണ് അവന്റെ കാലു
കൾ. ലെബാനോനിലെ അതിവിശിഷ്ടമായ

ദേവദാരുപോലെ നീണ്ടുയർന്നാണ് അവന്റെ
നിൽപ്പ്!
16അതെ, യെരൂശലേംപുത്രിമാരേ, എന്റെ
പ്രിയനാണ് ഏറ്റവും അഭികാമ്യൻ. എല്ലാറ്റി
നേയുംകാൾ മധുരം കിനിക്കുന്നതാണ് അവ
ന്റെ വായ്. അതാണെന്റെ പ്രിയൻ, എന്റെ
പ്രിയതമൻ.

### യെരൂശലേം പുത്രിമാർ അവളോട്

6 സുമുഖീ, നിന്റെ പ്രിയൻ എങ്ങു പോയി?
ഏതു വഴിയേയാണു നിന്റെ പ്രിയൻ
പോയത്? ഞങ്ങളോടു പറയൂ, അവനായുള്ള
തെരച്ചിലിൽ ഞങ്ങൾ നിന്നെ സഹായിക്കാം.

### അവളുടെ മറുപടി

2എന്റെ പ്രിയൻ, അവന്റെ പൂങ്കാവിലേക്ക്
സുഗന്ധദ്രവ്യപ്പൂന്തടത്തിലേക്ക് ഇറങ്ങിപ്പോ
യി. ഉദ്യാനത്തിൽ മേയ്ക്കാനും ലില്ലിപ്പൂക്കൾ
ശേഖരിക്കാനും അവൻ പോയി.
3ഞാനെന്റെ പ്രിയനുള്ളതും എന്റെ
പ്രിയൻ എനിക്കുള്ളതുമാണ്. ലില്ലിപ്പൂക്കൾക്കി
ടയിൽ മേയിക്കുന്നവനാണ് അവൻ.

### അവൻ അവളോട്

4എന്റെ പ്രിയേ, നീ തിർസ്സാപോലെ സുന്ദ
രിയും യെരൂശലേംപോലെ പ്രസന്നയുമാണ്.
ദുർഗ്ഗമങ്ങളായ ആ പട്ടണങ്ങൾപോലെ ഭയാന
കവുമാണ്.
5എന്നെ നോക്കരുത്! നിന്റെ കണ്ണുകൾ
എന്നെ വല്ലാതെ ഉത്തേജിപ്പിക്കുന്നു! ഗിലെ
യാദ്പർവ്വതച്ചെരുവിലേക്കു നൃത്തം ചെയ്തിറ
ങ്ങുന്ന ആട്ടിൻപറ്റം പോലെ നീണ്ട് ഒഴുകുന്നതാ
ണ് നിന്റെ കാർകൂന്തൽ.
6കുളികഴിഞ്ഞെത്തുന്ന പെണ്ണാടിന്റെ അത്ര
വെളുത്തതാണ് നിന്റെ ദന്തനിര. അവയെല്ലാം
ഇരട്ടപെറ്റു. അവയിലൊന്നിനും ഒരു കുഞ്ഞി
നെപ്പോലും നഷ്ടപ്പെട്ടിട്ടില്ല.
7മൂടുപടത്തിനുള്ളിൽ നിന്റെ ചെന്നിത്തടം
രണ്ടു കഷണം മാതളനാരങ്ങാപോലെയാണ്.
8അറുപതു രാജ്ഞിമാരും എൺപതു വെപ്പാ
ട്ടിമാരും എണ്ണമറ്റ തരുണികളും ഉണ്ടായിരിക്കാം,
9എന്നാൽ എനിക്കായി ഒരുവൾ മാത്രം,
എന്റെ മാടപ്രാവ്. എന്റെ കളങ്കമറ്റവൾ. അവ
ളുടെ അമ്മയുടെ ചെല്ലക്കുട്ടി അവളാണ്. അമ്മ
യുടെ ഓമനയാണവൾ. അവളെക്കണ്ടിട്ട് തരു
ണികൾ വാഴ്ത്തി. തോഴിമാരും രാജ്ഞിമാരും
പോലും അവളെ വാഴ്ത്തി.

### കന്യകമാർ അവളെ വാഴ്ത്തുന്നു

10ആരാണാ കന്യക? പ്രഭാതം പോലവൾ
വിളങ്ങുന്നു. ചന്ദ്രനോടൊപ്പം മനോഹരി. സൂ
ര്യനെപ്പോലെ പ്രശോഭിതയും ആകാശത്തിലെ
സൈന്യങ്ങളെപ്പോലെ ഭയങ്കരത്വവും ഉള്ളവളാ
ണവൾ.

### അവൾ പറയുന്നു

11ഞാൻ ബദാം ഉപവനങ്ങളിലേക്ക് ഇറങ്ങി
ച്ചെന്നു; താഴ്വാരങ്ങളുടെ ഫലങ്ങൾ കാണാൻ;
മുന്തിരിവള്ളികൾ മൊട്ടിട്ടോയെന്നു കാണാൻ;
മാതളനാരകങ്ങൾ പൂവിട്ടോ എന്നറിയാൻ.
12രാജവൃന്ദത്തിന്റെ തേരുകളിലെന്നെ, ഞാന
റിയുന്നതിനുമുമ്പേ തന്നെ, എന്റെ മനം പ്രതി
ഷ്ഠിച്ചു.

### യെരൂശലേം പുത്രിമാർ വിളിക്കുന്നു

13ശൂലേംകാരീ, മടങ്ങിവരൂ, മടങ്ങിവരൂ! മട
ങ്ങിവരൂ! ഞങ്ങൾ നിന്നെയൊന്നു കാണട്ടെ.
മഹനയീം നൃത്തമാടും ശൂലേംകാരിയെ നിങ്ങ
ളെന്തിനാണ് അന്ധാളിച്ചു നോക്കുന്നത്?

### അവൻ അവളുടെ സൗന്ദ ര്യത്തെ വാഴ്ത്തുന്നു

7 രാജകുമാരീ, ആ പാദുകങ്ങളിൽ നിന്റെ
പാദം എത്ര മനോഹരം. ഒരു കലാകാരൻ
ഒരുക്കൂട്ടിയ ആഭരണം പോലെ വളവൊത്ത
താണ് നിന്റെ ഊരുക്കൾ.
2വൃത്തമൊത്തൊരു പാനപാത്രമാണ് നിന്റെ
നാഭി; അതിലൊരിക്കലും വീഞ്ഞ് ഒഴിയാതിരി
ക്കട്ടെ. ലില്ലിപ്പൂക്കൾ അതിരിട്ട ഗോതമ്പു കൂന
പോലെയാണു നിന്റെ ഉദരം.
3പേടമാന്റെ ഇരട്ടക്കിടാങ്ങൾപോലെയാണു
നിന്റെ സ്തനങ്ങൾ.
4നിന്റെ കണ്ഠമൊരു ദന്തഗോപുരം. ഹെശ്
ബോനിലെ ബാത്ത് റബ്ബീം കവാടത്തിനരികി
ലെ കുളങ്ങൾപോലെയാണു നിന്റെ കണ്ണു
കൾ. ദമ്മേശക്കിലേക്കു മിഴിനട്ടു നിൽക്കുന്ന
ലെബാനോൻ ഗോപുരം പോലാണു നിന്റെ
നാസിക.
5നിന്റെ ശിരസ്സ് കർമ്മേൽമലപോലെയും
തലമുടി പട്ടുപോലെയുമാണ്. നിന്റെ
നീണ്ടൊഴുകുന്ന തലമുടി ഒരു രാജാവിനെപ്പോ
ലും പിടികൂടും!
6സുഭഗയും ശാലീനയും സുന്ദരിയും
ഹൃദയഹാരിണിയുമായ യുവതിയാണു നീ!
7നീ ഈന്തപ്പനപോലെ ഉയരമുള്ളവളാണ്.
ആ മരത്തിലെ പഴക്കുലക്കൂട്ടം പോലെയാണു
നിന്റെ മുലകൾ.
8ആ മരത്തിൽ കയറി അതിന്റെ ചില്ലകളിൽ
പിടിക്കുവാൻ എനിക്കിഷ്ടമുണ്ട്. നിന്റെ മാറി
ടം മുന്തിരിക്കുലകൾ പോലെയും നിന്റെ
നിശ്വാസത്തിന്റെ ഗന്ധം ആപ്പിളിന്റേതു
പോലെയുമാകട്ടെ.
9നിന്റെ വായ് ഏറ്റവും നല്ല വീഞ്ഞു പോ
ലെ, എന്റെ സ്നേഹത്തിനു നേരെ ഒഴുകുന്ന,
ഉറങ്ങുന്നവന്റെ ചുണ്ടിലേക്കു മെല്ലെ ഒലിച്ചി
റങ്ങുന്ന, വീഞ്ഞുപോലെയാകട്ടെ.

### അവൾ അവനോടു സംസാരിക്കുന്നു

10ഞാൻ എന്റെ പ്രിയനുള്ളതാണെന്നു മാത്ര
മല്ല അവനെന്നെ ആഗ്രഹിക്കുകയും ചെയ്യുന്നു.
11വരൂ, പ്രിയാ, നമുക്കു പാടങ്ങളിലേക്കിറ
ങ്ങി ഗ്രാമങ്ങളിൽ രാപാർക്കാം.
12നമുക്ക്, അതിരാവിലെയുണർന്ന് മുന്തിരി
ത്തോപ്പിലേക്കുപോയി മുന്തിരികൾ മൊട്ടിട്ടോ
യെന്നും പൂക്കൾ വിടർന്നു വോയെന്നും മാത
ളനാരകങ്ങൾ പൂവിട്ടോയെന്നും നോക്കാം.
അവിടെവച്ച് ഞാനെന്റെ സ്നേഹം നിനക്കു
തരും.
13നമ്മുടെ വാതിൽപ്പുറത്ത് ദൂതായിയുടെയും
എല്ലാത്തരം സുന്ദരപുഷ്പങ്ങളുടെയും സുഗ
ന്ധമുയരുന്നില്ലേ! അതെ, പ്രസന്നമായ പല
കാര്യങ്ങളും, പഴയതും പുതിയതും, ഞാൻ നിന
ക്കായി ഒരുക്കിയിരിക്കുന്നു പ്രിയാ!
8 നീ, എന്റെ അമ്മയുടെ മുലയുണ്ണുന്ന,
എന്റെ കുഞ്ഞുസഹോദരനായിരുന്നു
എങ്കിൽ, നിന്നെ പുറത്തുവച്ചു കാണുമെങ്കിൽ,
ഒരു കുറ്റ മെന്ന് ആരെക്കൊണ്ടും പറയിക്കാതെ
എനിക്കു നിന്നെ ചുംബിക്കാമായിരുന്നു, എന്നു

ഞാനാശിക്കുന്നു! 2എൻെറ അമ്മയുടെ വീട്ടി
ലേക്ക്, അവളെന്നെ പഠിപ്പിച്ചിരുന്ന അറയ്ക്ക
കത്തേക്ക് ഞാൻ നിന്നെ ആനയിക്കും. എൻെറ
മാതളനാരകത്തിൽനിന്നും പിഴിഞ്ഞെടുത്ത,
സുഗന്ധദ്രവ്യം ചേർത്ത വീഞ്ഞ് നിനക്കു ഞാൻ
തരും.

### അവൾ യെരൂശലേം പുത്രിമാരോട്

3അവൻെറ വലതുകരം എന്നെ പുണരും. ഇട
തുകരം എൻെറ തലയ്ക്കടിയിലു മാകും.
4ഞാൻ തയ്യാറാകുന്നതിനുമുൻപേ സ്നേ
ഹത്തെ തട്ടിയുണർത്തി വിടില്ലെന്ന് എനിക്കു
വാക്കുതരണമേയെന്ന് യെരൂശലേം പുത്രിമാരേ
നിങ്ങളോടു ഞാൻ യാചിക്കുന്നു.

### യെരൂശലേം പുത്രിമാർ

5തൻെറ പ്രിയനെ ചാരിക്കൊണ്ട്, മരുഭൂമി
യിൽ നിന്നുവരുന്ന ഇവളാരാണ്?

### അവൾ അവനോട്

നിൻെറ അമ്മ നിന്നെ സംവഹിച്ച, നിന്നെ
പ്രസവിച്ച, ആപ്പിൾമരച്ചോട്ടിൽ നിന്നെ ഞാൻ
ഉണർത്തി.
6ഹൃദയത്തിനുമീതേ നീ ധരിച്ചിരിക്കുന്ന മുദ്ര
പോലെ, കരത്തിൽ നീ അണിഞ്ഞിരിക്കുന്ന
മുദ്രമോതിരം പോലെ, നിൻെറ ഹൃദയത്തോട്
അത്ര അടുത്ത്, എന്നെ നീ സൂക്ഷിക്കില്ലേ.
സ്നേഹം മരണത്തിനൊപ്പം ശക്തമാണ്. വികാ
രാവേശം കല്ലറയെപോലെ ബലവത്താണ്.
അതിൻെറ പൊരികൾ ഒരു ജ്വാലയായും പി
ന്നീട് ഒരു കൊടുംതീയായും വളരുന്നു!
7പ്രളയത്തിന് ആ സ്നേഹത്തെ കെടുത്താ
നാവില്ല. നദികൾക്ക് സ്നേഹത്തെ ആഴ്ത്താ
നും കഴിയില്ല. തൻെറ സർവ്വസ്വവും സ്നേഹ
ത്തിനായി നൽകുന്ന പുരുഷനെ ജനങ്ങൾ
നിന്ദിക്കുമോ?

### അവളുടെ സഹോദരന്മാർ പറയുന്നു

8ഞങ്ങൾക്കൊരു കുഞ്ഞു പെങ്ങളുണ്ട് അവ
ളുടെ മാറിടം ഇതുവരെയും വളർന്നിട്ടില്ല. ഒരു
പുരുഷൻ അവളെ വിവാഹം ചെയ്യാൻ വരു
മ്പോൾ, അവൾക്കുവേണ്ടി ഞങ്ങൾക്കെന്തു
ചെയ്യാൻ പറ്റും.
9അവൾ ഒരു മതിലായിരുന്നുവെങ്കിൽ, വെള്ളി
ത്താങ്ങുകൾ അവൾക്കു ചുറ്റും ഉയർത്താമായി
രുന്നു. അവളൊരു വാതിലായിരുന്നുവെങ്കിൽ
അവൾക്കുചുറ്റും ദേവദാരുപ്പലകകൊണ്ടു പൊ
തിയാമായിരുന്നു.

### സഹോദരന്മാർക്ക് അവൾ ഉത്തരം നൽകുന്നു

10ഞാനൊരു കോട്ടയാണ്. എൻെറ സ്തന
ങ്ങൾ എൻെറ ഗോപുരവും. അവൻെറ കണ്ണുക
ളിൽ സംതൃപ്തിയും സമാധാനവും വിളങ്ങു
ന്നതു ഞാൻ കണ്ടു.

### അവൻ പറയുന്നു

11ബാൽഹാമോനിൽ, ശലോമോനൊരു മുന്തി
രിത്തോപ്പുണ്ടായിരുന്നു. മുന്തിരിപ്പാടങ്ങളുടെ
ചുമതലയ്ക്കായി അവൻ പുരുഷന്മാരെ നിയോ
ഗിച്ചു. ഓരോരുത്തരും ആയിരം വെള്ളിനാണയ
ത്തിൻെറ മൂല്യമുള്ള മുന്തിരി കൊണ്ടുവന്നു.
12ശലോമോനേ, ആയിരം വെള്ളിനാണയ
ങ്ങളും നിനക്കു സൂക്ഷിക്കാം. ഇരുന്നൂറു വെള്ളി
നാണയങ്ങൾ, മുന്തിരി കൊണ്ടുവന്ന ഓരോ
രുത്തനും കൊടുക്കൂ. എന്നാൽ എൻെറ സ്വന്തം
മുന്തിരിപ്പാടങ്ങൾ ഞാൻ തീർച്ചയായും സൂക്ഷി
യ്ക്കും!

### അവൻ അവളോടു പറയുന്നു

13നീ ഉദ്യാനത്തിലിരിക്കെ, നിൻെറ സ്വരത്തി
നായി സുഹൃത്തുക്കൾ ആകാംഷയോടെ കാത്തി
രിക്കുന്നു. ഞാനും കൂടി അതു കേൾക്കട്ടെ!

### അവൾ പറയുന്നു

14എൻെറ പ്രിയാ, വേഗമാവട്ടെ. കലമാൻകു
ട്ടിയേപ്പോലെയോ ചെറു പേടമാനിനേപ്പോ
ലെയോ സുഗന്ധദ്രവ്യമലനിരകളിലേക്കു
പായുക!

# യെശയ്യാവ്

1 ആമോസിന്റെ പുത്രനായ യെശയ്യാവിന്റെ
ദർശനമാണിത്. യെഹൂദയ്ക്കും യെരൂശലേമി
നും സംഭവിക്കാൻപോകുന്ന കാര്യങ്ങൾ ദൈവം
യെശയ്യാവിനു കാട്ടിക്കൊടുത്തു. ഉസ്സീയാവ്,
യോഥാം, ആഹാസ്, യെഹിസ്കീയാവ് എന്നി
വർ യെഹൂദയിലെ രാജാക്കന്മാരായിരുന്ന കാല
ത്താണ് യെശയ്യാവ് ഇക്കാര്യങ്ങളൊക്കെ ദർശി
ച്ചത്.

### തന്റെ ജനത്തിനെതിരെ ദൈവത്തിന്റെ വ്യവഹാരം

2സ്വർഗ്ഗമേ, ഭൂമിയേ, യഹോവയ്ക്കു ചെവി
കൊടുക്കുക! യഹോവ പറയുന്നു,
“എന്റെ മക്കളെ ഞാൻ ഉയർത്തി. എന്റെ
മക്കളെ ഞാൻ പോറ്റിവളർത്തി. പക്ഷേ എന്റെ
മക്കൾ എനിക്കെതിരായി.
3പശു അതിന്റെ യജമാനനെ അറിയുന്നു.
കഴുത തന്റെ യജമാനൻ തന്നെ പോറ്റുന്ന
ഇടം അറിയുന്നു. പക്ഷേ യിസ്രായേൽജനത
എന്നെ അറിയുന്നില്ല. എന്റെ ജനം മനസ്സിലാ
ക്കുന്നില്ല.”
4യിസ്രായേൽരാഷ്ട്രം അപരാധങ്ങൾ കൊ
ണ്ടു നിറഞ്ഞിരിക്കുന്നു. അവർ ചുമക്കേണ്ടതായ
അമിതഭാരം പോലെയാണ് അവരുടെ പാപ
ങ്ങൾ. ദുഷ്ടകുടുംബങ്ങളിൽ നിന്നുള്ള ചീത്ത
ക്കുട്ടികളെപ്പോലെയാണവർ. അവർ യഹോവ
യെ വിട്ടു. യിസ്രായേലിന്റെ വിശുദ്ധനായ
വനെ (ദൈവം) അവർ അപമാനിച്ചു. അവർ
അവനെ വിട്ടുപോകുകയും അപരിചിതനെ
പ്പോലെ പെരുമാറുകയും ചെയ്തു.
5ദൈവം പറയുന്നു, “ഞാനെന്തിനു നിങ്ങളെ
തുടർന്നും ശിക്ഷിക്കണം? നിങ്ങളെ ഞാൻ ശി
ക്ഷിച്ചു, പക്ഷേ നിങ്ങൾക്കു മാറ്റമൊന്നുമുണ്ടാ
യില്ല. നീ എനിക്കെതിരെ കലാപം കൂട്ടിക്കൊ
ണ്ടേയിരിക്കുന്നു. ഇപ്പോൾ എല്ലാതലയും എല്ലാ
ഹൃദയവും രോഗാതുരമായിരിക്കുന്നു. 6നിങ്ങ
ളുടെ കാലടിമുതൽ ശിരസ്സുവരെ ശരീരത്തി
ന്റെ എല്ലാ ഭാഗത്തും മുറിവുകളും തുറന്ന
വടുക്കളും നിറഞ്ഞിരിക്കുന്നു. നിങ്ങൾ സ്വന്തം
വടുക്കളെ ശ്രദ്ധിക്കുന്നില്ല. നിങ്ങളുടെ മുറിവു
കൾ വൃത്തിയാക്കുകയോ മൂടിക്കെട്ടുകയോ
ചെയ്തിട്ടില്ല.
7നിങ്ങളുടെ നാട് നശിപ്പിക്കപ്പെട്ടു. നിങ്ങ
ളുടെ നഗരങ്ങൾ അഗ്നിയാൽ നശിപ്പിക്ക
പ്പെട്ടിരിക്കുന്നു. ശത്രുക്കൾ നിങ്ങളുടെ ഭൂമി കൈ
യടക്കിയിരിക്കുന്നു. സൈന്യത്താൽ നശിപ്പി
ക്കപ്പെട്ട രാജ്യംപോലെ നിന്റെ ദേശം നശിപ്പി
ക്കപ്പെട്ടിരിക്കുന്നു. 8സീയോനിന്റെ പുത്രി (യെ
രൂശലേം) മുന്തിരിത്തോപ്പിൽ ഉപേക്ഷിക്കപ്പെട്ട
ശൂന്യമായ ഒരു കൂടാരംപോലെയാണിപ്പോൾ.
വെള്ളരിക്കണ്ടത്തിൽ ഉപേക്ഷിക്കപ്പെട്ട പഴ
യൊരു വീടുപോലെയും ശത്രുക്കൾ തോല്പി
ച്ച ഒരു നഗരംപോലെയുമാണ് ഇത്.” 9ഇതു
സത്യമാണെങ്കിലും അവിടെ വസിക്കാൻ സർ
വ്വശക്തനായ യഹോവ ചിലരെ അനുവദിച്ചു.
സൊദോം, ഗൊമോരാ നഗരങ്ങൾ പോലെ
നമ്മൾ പൂർണ്ണമായും നശിപ്പിക്കപ്പെട്ടില്ല.

### സത്യമായ ശുശ്രൂഷ ദൈവം ആഗ്രഹിക്കുന്നു

10സൊദോമിലെ നേതാക്കളേ, യഹോവയു
ടെ സന്ദേശത്തിനു കാതോർത്താലും! ഗൊമോ
രായിലെ ജനമേ ദൈവത്തിന്റെ ഉപദേശങ്ങ
ൾക്കു ചെവിയോർത്താലും! 11ദൈവം പറയു
ന്നു, “നിങ്ങളെന്തിനാണ് ഈ ബലികളെല്ലാം
എനിക്കു തന്നുകൊണ്ടേയിരിക്കുന്നത്? ആടുകളു
ടെയും കാളക്കൊഴുപ്പിന്റെയും കുഞ്ഞാടുകളു
ടെയും ബലികൾ എനിക്കു വേണ്ടത്ര ലഭിച്ചു
കഴിഞ്ഞു. 12നിങ്ങൾ എന്നെ കാണാൻ വരു
മ്പോൾ എന്റെ മുറ്റത്തുള്ള എല്ലാറ്റിന്റെയും
മേൽകൂടി നടക്കുന്നു. ഇങ്ങനെ ചെയ്യാൻ ആരാ
ണു നിങ്ങളോടു പറഞ്ഞത്?
13“നിഷ്ഫലമായ ബലികൾ എനിക്കിനി
അർപ്പിക്കരുത്. നിങ്ങളെനിക്കു നൽകുന്ന ധൂപ
ബലി ഞാൻ വെറുക്കുന്നു. അമാവാസി, ശബ്ബ
ത്ത്, മറ്റാഘോഷവേളകൾ എന്നിങ്ങനെ പല
പ്പോഴായി നിങ്ങൾ നടത്തുന്ന വിരുന്നുകൾ
ഞാൻ വെറുക്കുന്നു. വിശുദ്ധസമ്മേളനങ്ങളിൽ
നിങ്ങൾ നടത്തുന്ന തിന്മകൾ ഞാൻ വെറുക്കു
ന്നു. 14നിങ്ങളുടെ പ്രതിമാസ യോഗങ്ങളെയും
സഭകളെയും ഞാൻ പൂർണ്ണമനസ്സാലെ വെറു
ക്കുന്നു. ഈ യോഗങ്ങൾ എനിക്കു മഹാഭാരം
പോലെയായിത്തീരുന്നു. ആ ഭാരങ്ങൾ താങ്ങി
ഞാൻ ക്ഷീണിതനായിരിക്കുന്നു.
15“നിങ്ങളെന്നോടു പ്രാർത്ഥിക്കുവാൻ കൈക
ളുയർത്തും പക്ഷേ ഞാനതു ശ്രദ്ധിക്കുകയില്ല.
നിങ്ങൾ കൂടുതൽ കൂടുതൽ പ്രാർത്ഥിക്കും-
പക്ഷേ നിങ്ങളെ ഞാൻ ചെവിക്കൊള്ളുകയില്ല.
എന്തുകൊണ്ടെന്നാൽ നിങ്ങളുടെ കൈകൾ
രക്തം പുരണ്ടതാണ്.
16“നിങ്ങളെ ശുദ്ധീകരിപ്പാൻ സ്വയം ശുദ്ധിവ
രുത്തുക. നിങ്ങളുടെ ദുഷ്പ്രവൃത്തികൾ അവ
സാനിപ്പിക്കുക. ആ തിന്മകൾ കാണാൻ എനി
ക്കിഷ്ടമില്ല. തെറ്റു ചെയ്യുന്നതവസാനിപ്പിക്കു
ക! 17നന്മകൾ ചെയ്യാൻ പഠിക്കുക. അന്യരോടു
നീതി പാലിക്കുക. അന്യരെ വേദനിപ്പിക്കുന്ന
വരെ ശിക്ഷിക്കുക. അനാഥക്കുട്ടികളെയും വിധ
വകളെയും സഹായിക്കുക.”
18“യഹോവ പറയുന്നു, “വരൂ, നമുക്കിതൊ
ക്കെ ചർച്ച ചെയ്യാം. നിങ്ങളുടെ പാപങ്ങൾ
ചുവപ്പു വസ്ത്രം പോലെ ചുവന്നിരിക്കുന്നു.
എന്നാലതു കഴുകിക്കളഞ്ഞ് നിങ്ങൾക്കു തൂമ
ഞ്ഞുപോലെ വെളുക്കാം. നിങ്ങളുടെ പാപ
ങ്ങൾ ചുവന്നതാകുന്നു. എന്നാൽ നിങ്ങൾക്ക്
കമ്പിളിപോലെ വെളുക്കാനാകും.
19“ഞാൻ പറയുന്ന കാര്യങ്ങൾ ശ്രദ്ധിച്ചാൽ,
നിങ്ങൾക്ക് ഈ ദേശത്തുനിന്ന് ഒരുപാടു നന്മ
കൾ ലഭിക്കും. 20എന്നാൽ ശ്രവിക്കാൻ കൂട്ടാക്കാ
തിരുന്നാൽ, നിങ്ങളെനിക്കെതിരാകുന്നു. ശത്രു
ക്കൾ നിങ്ങളെ നശിപ്പിക്കുകയും ചെയ്യും.”
യഹോവ നേരിട്ടു പറഞ്ഞതാണിതൊക്കെ.

### യെരൂശലേം ദൈവത്തോടു വിശ്വസ്തത പുലർത്തുന്നില്ല

21ദൈവം പറയുന്നു, "യെരൂശലേമിനെ നോ
ക്കുക. എന്നിൽ വിശ്വസിക്കുകയും അനുഗമിക്കു
കയും ചെയ്തവളായിരുന്നു അവൾ. എന്താണ്
അവളെ ഒരു വേശ്യയെപ്പോലെ ആക്കിത്തീർ
ത്തത്? അവളിപ്പോൾ എന്നെ പിന്തുടരുന്നില്ല.
യെരൂശലേമിൽ നീതി നിറയണം. യെരൂശലേം
കാർ ദൈവേച്ഛയ്ക്കൊത്തു ജീവിക്കണം.
എന്നാലിപ്പോൾ കൊലയാളികളാണിവിടെ
വസിക്കുന്നത്.
22"നന്മ വെള്ളിപോലെയാകുന്നു. എന്നാൽ
നിങ്ങളുടെ വെള്ളി നിഷ്പ്രയോജനമായിരിക്കു
ന്നു. നിങ്ങളുടെ വീഞ്ഞ് (നന്മ) വെള്ളവുമായി
ക്കലർന്ന് നിർവ്വീര്യമായിരിക്കുന്നു. 23നിങ്ങളുടെ
ഭരണാധിപന്മാർ നിഷേധികളും കള്ളന്മാരും
ദുഷ്ടന്മാരുമായി ചങ്ങാത്തത്തിലുമാണ്. നിങ്ങ
ളുടെ ഭരണാധിപന്മാരെല്ലാവരും തിന്മകൾ
ചെയ്യാൻ കൈക്കൂലി വാങ്ങുന്നു. ജനത്തെ
വഞ്ചിക്കാൻ ഭരണാധിപന്മാരെല്ലാം പണം വാ
ങ്ങുന്നു. അനാഥക്കുട്ടികളെ രക്ഷിക്കാൻ അവർ
ശ്രമിക്കുന്നില്ല. വിധവകളുടെ ആവശ്യങ്ങളന്വേ
ഷിക്കാനും അവർ തയ്യാറാകുന്നില്ല."
24ഇതെല്ലാം കൊണ്ട്, യജമാനൻ, സർവ്വശക്ത
നായ യഹോവ, യിസ്രായേലിന്റെ പ്രതാപ
വാൻ പറയുന്നു, "എന്റെ ശത്രുക്കളേ, നിങ്ങളെ
ഞാൻ ശിക്ഷിക്കും. നിങ്ങളിനിയെനിക്കു പ്രശ്ന
ങ്ങളുണ്ടാക്കുകയില്ല. 25വെള്ളി ശുദ്ധമാക്കാൻ
മനുഷ്യർ ക്ഷാരജലം ഉപയോഗിക്കുന്നു. അങ്ങ
നെ നിങ്ങളുടെ തെറ്റുകളെ ഞാൻ ഇല്ലാതാക്കും.
നിങ്ങളിലെ വിലകെട്ട കാര്യങ്ങൾ നിങ്ങളിൽ
നിന്നും ഞാനെടുക്കും. 26ആരംഭത്തിൽ ഉണ്ടാ
യിരുന്നതുപോലുള്ള ന്യായാധിപന്മാരെ ഞാൻ
നിങ്ങൾക്കായി തിരികെ കൊണ്ടുവരും. പഴയ
കാലത്തെ ഉപദേഷ്ടാക്കളെപ്പോലാകും നിങ്ങ
ളുടെ ഉപദേഷ്ടാക്കൾ. അപ്പോൾ നിങ്ങൾ 'നല്ല
തും വിശ്വസ്തവുമായ നഗരം' എന്നു വിളിക്ക
പ്പെടും."
27ദൈവം നല്ലവനും നേരു പ്രവർത്തിക്കുന്നവ
നുമാകുന്നു. അതിനാലവൻ സീയോനിനെയും
അവനിലേക്കു മടങ്ങിയെത്തിയവരെയും രക്ഷ
പ്പെടുത്തും. 28എന്നാൽ യഹോവയെ അനുഗമി
ക്കാത്തവരായ എല്ലാ കുറ്റവാളികളും പാപിക
ളും നശിപ്പിക്കപ്പെടും.
29നിങ്ങൾ ആരാധനയ്ക്കായി തെരഞ്ഞെടു
ത്ത ഓക്കുമരങ്ങളെയും വിശിഷ്ട ഉദ്യാനങ്ങളെ
യും ചൊല്ലി ഭാവിയിൽ മനുഷ്യൻ ലജ്ജിക്കും.
30അങ്ങനെ സംഭവിക്കുന്നതെന്തു കൊണ്ടെ
ന്നാൽ, നിങ്ങൾ ഉണങ്ങുന്ന ഇലകളുള്ള ഓക്കു
മരങ്ങൾ പോലെയാകും. വറ്റിവരണ്ടു നശിക്കു
ന്ന പൂന്തോപ്പുപോലെയാകും നിങ്ങളുടെ ജനം.
31ബലവാന്മാർ ഉണങ്ങിവരണ്ട ചുള്ളിക്കമ്പുകൾ
പോലെയാകും. അവരുടെ പ്രവൃത്തികൾ തീ
കത്തിക്കാൻ മതിയായ തീപ്പൊരിപോലെയാ
കും. ബലവാന്മാരും അവരുടെ പ്രവൃത്തികളും
കത്തിക്കരിയാൻ തുടങ്ങും. ആ തീയണയ്ക്കാൻ
ആർക്കും കഴിയുകയുമില്ല.

2 ആമോസിന്റെ പുത്രനായ യെശയ്യാവ് യെ
ഹൂദയെയും യെരൂശലേമിനെയും കുറിച്ചു
ള്ള ഈ സന്ദേശം കണ്ടു.
2അന്ത്യദിനങ്ങളിൽ, യഹോവയുടെ ആലയ
മിരിക്കുന്ന പർവ്വതം എല്ലാ പർവ്വതങ്ങളുടെയും
മുകളിലാകും. അത് എല്ലാ കുന്നുകളെക്കാളും
ഉയർത്തപ്പെടും. എല്ലാ രാഷ്ട്രങ്ങളിൽനിന്നും
അങ്ങോട്ട് സ്ഥിരമായി ജനപ്രവാഹമുണ്ടാകും.
3അനേകംപേർ അങ്ങോട്ടു പോകും. അവർ പറ
യും, "വരൂ! നമുക്കു യഹോവയുടെ പർവ്വതത്തി
ലേക്കു കയറാം. യാക്കോബിന്റെ ദൈവത്തി
ന്റെ ആലയത്തിലേക്കു നമുക്കു കയറിപ്പോ
കാം. അപ്പോൾ ദൈവം ജീവിതത്തിലെ തന്റെ
മാർഗ്ഗം നമ്മെ പഠിപ്പിക്കും. നമ്മൾ അവനെ
പിന്തുടരുകയും ചെയ്യും."
ദൈവത്തിൽ നിന്നുള്ള ഉപദേശങ്ങൾ-
യഹോവയുടെ സന്ദേശം-യെരൂശലേമിലെ
സീയോൻപർവ്വതത്തിലാരംഭിക്കുകയും ലോകം
മുഴുവനും ഇറങ്ങിച്ചെല്ലുകയും ചെയ്യും. 4അ
പ്പോൾ ദൈവം എല്ലാ രാഷ്ട്രങ്ങൾക്കും ഒരു
ന്യായാധിപനായിരിക്കും. പലരുടെയും തർക്ക
ങ്ങൾ അവൻ അവസാനിപ്പിക്കും. യുദ്ധം ചെ
യ്യാൻ ആയുധമുപയോഗിക്കുന്നത് അവർ നിർ
ത്തും. അവർ വാളുകൾകൊണ്ട് കലപ്പകളുണ്ടാ
ക്കും. കുന്തങ്ങൾ ചെടികൾ വെട്ടാനുള്ള ഉപകര
ണങ്ങളാക്കും. മനുഷ്യർ മറ്റു മനുഷ്യരുമായുള്ള
ഏറ്റുമുട്ടലുകൾ അവസാനിപ്പിക്കും. ഇനിയൊ
രിക്കലും അവർ യുദ്ധപരിശീലനം തേടുക
യില്ല.
5യാക്കോബിന്റെ കുടുംബമേ, നീ യഹോവ
യെ അനുസരിക്കണം. 6ഞാനിതു നിന്നോടു
പറയുന്നതെന്തുകൊണ്ടെന്നാൽ, നീ നിന്റെ
ജനത്തെ ഉപേക്ഷിച്ചിരിക്കുന്നു. നിന്റെ ജനം
കിഴക്കുള്ള മനുഷ്യരുടെ തെറ്റായ ആശയങ്ങൾ
കൊണ്ടു നിറയ്ക്കപ്പെട്ടിരിക്കുന്നു. നിന്റെ ജനം
ഫെലിസ്ത്യരെപ്പോലെ ഭാവിപറയാൻ ശ്രമി
ക്കുന്നു. നിന്റെ ജനം ആ വിദേശാശയങ്ങളെ
പൂർണ്ണമായും സ്വീകരിച്ചിരിക്കുന്നു. 7നിന്റെ
നാട് മറ്റു സ്ഥലങ്ങളിൽനിന്നുള്ള വെള്ളിയും
സ്വർണ്ണവും കൊണ്ടു നിറയ്ക്കപ്പെട്ടിരിക്കുന്നു.
അവിടെ വളരെ വളരെ നിധികളുണ്ട്. നിന്റെ
ദേശം കുതിരകളെക്കൊണ്ടു നിറയ്ക്കപ്പെട്ടിരി
ക്കുന്നു. അനവധിയനവധി തേരുകളുണ്ടവിടെ.
8മനുഷ്യർ ആരാധിക്കുന്ന ധാരാളം പ്രതിമകളു
ണ്ട് നിന്റെ നാട്ടിൽ. മനുഷ്യർ ആ വിഗ്രഹങ്ങ
ളെ ഉണ്ടാക്കുകയും അവയെ ആരാധിക്കുകയും
ചെയ്യുന്നു. 9മനുഷ്യർ കൂടുതൽ വഷളായിരിക്കു
ന്നു. മനുഷ്യർ ഏറ്റവും താഴ്ന്നിരിക്കുന്നു. ദൈവ
മേ, തീർച്ചയായും അങ്ങ് അവരോടു പൊറു
ക്കില്ല, അല്ലേ?

### ദൈവത്തിന്റെ ശത്രുക്കൾ ഭയക്കും

10ചെന്ന് ചെളിയിലും പാറകൾക്കു പിന്നി
ലും ഒളിക്കുക. യഹോവയെ നീ ഭയക്കുകയും
അവന്റെ മഹാശക്തിയിൽ നിന്ന് ഒളിക്കുകയും
ചെയ്യുക!
11അഹങ്കാരികൾ അഹങ്കരിക്കുന്നതു നിർത്തും.
ആ അഹങ്കാരികൾ നാണിച്ചു നിലത്തു നമസ്
കരിക്കും. ആ സമയത്ത് യഹോവ മാത്രം ഉയർ
ന്നിരിക്കും.
12യഹോവ ഒരു വിശിഷ്ടദിനം ആസൂത്രണം
ചെയ്തിരിക്കുന്നു. ആ ദിവസം യഹോവ അഹ
ങ്കാരികളെയും പൊങ്ങച്ചക്കാരെയും ശിക്ഷിക്കും.
അനന്തരം അവർ പ്രമാണിമാരല്ലാതാക്കപ്പെടുക
യും ചെയ്യും. 13ലെബാനോനിലെ ഉയരമുള്ള
ദേവദാരുക്കൾപോലെയാണാ അഹങ്കാരികൾ.
ബാശാനിലെ മഹത്തായ ഓക്കുമരങ്ങൾപോ
ലെയാണവർ. പക്ഷേ ദൈവം അവരെ ശിക്ഷി
ക്കും. 14ഉന്നതപർവ്വതങ്ങളും ഉയർന്നകുന്നുകളും
പോലെയാണ് ആ അഹങ്കാരികൾ. 15ആ അഹ
ങ്കാരികൾ ഉന്നതഗോപുരങ്ങളും ശക്തമായ

കോട്ടകളും പോലെയാകുന്നു. പക്ഷേ ദൈവം
അവരെ ശിക്ഷിക്കും. 16തർശീശിലെ വലിയ
കപ്പലുകൾ പോലെയാണ് ആ അഹങ്കാരികൾ.
(പ്രധാന വസ്തുക്കൾ കൊണ്ടു നിറഞ്ഞവ
യാണ് ഈ കപ്പലുകൾ.) പക്ഷേ ദൈവം ആ
അഹങ്കാരികളെ ശിക്ഷിക്കും.

17ആ സമയം മനുഷ്യർ അഹങ്കരിക്കുന്നതു
നിർത്തും. ഇപ്പോൾ അഹങ്കാരികളായിരിക്കുന്ന
വർ നിലത്തു നമസ്കരിക്കും. ആ സമയത്ത്
യഹോവ മാത്രമേ എഴുന്നേറ്റു നിൽക്കൂ. 18സർവ്വ
വിഗ്രഹങ്ങളും നശിക്കും. 19മനുഷ്യർ പാറകൾ
ക്കു പിന്നിലും നിലത്തെ വിള്ളലുകൾക്കിടയി
ലും ഒളിക്കും. യഹോവയെയും അവന്റെ മഹാ
ശക്തിയെയും മനുഷ്യർ ഭയപ്പെടും. ഭൂമിയെ
വിറപ്പിക്കാൻ യഹോവ എഴുന്നേൽക്കുമ്പോഴാ
ണതു സംഭവിക്കുക.

20ആ സമയം ജനം ആരാധന നടത്താൻ
നിർമ്മിച്ചതായ തങ്ങളുടെ സ്വർണ്ണ-വെള്ളി
വിഗ്രഹങ്ങൾ വലിച്ചെറിയും. വവ്വാലുകളും
പെരുച്ചാഴികളും വസിക്കുന്ന നിലത്തെ വിള്ള
ലുകളിലേക്കു മനുഷ്യർ ആ വിഗ്രഹങ്ങൾ വലി
ച്ചെറിയും.

21എന്നിട്ട് അവർ പാറകളിലെ വിള്ളലുക
ളിൽ ഒളിക്കും. യഹോവയെയും അവന്റെ മഹാ
ശക്തിയെയും ഭയന്നിട്ടാണവർ ഇങ്ങനെ ചെയ്യു
ന്നത്. ഭൂമിയെ വിറപ്പിക്കാൻ യഹോവ എഴു
ന്നേറ്റു നിൽക്കുമ്പോഴാണിതു സംഭവിക്കുക.

### യിസ്രായേൽ ദൈവത്തെ ആശ്രയിക്കണം

22നിങ്ങളെ രക്ഷിക്കുന്നതിന് മറ്റുള്ളവരിൽ
ആശ്രയിക്കുന്നതു നിർത്തണം. അവർ വെറും
മനുഷ്യരാണ്-മനുഷ്യർ മരിക്കുന്നു. അതിനാൽ,
അവർ ദൈവത്തെപ്പോലെ പ്രബലരാണെന്നു
നിങ്ങൾ കരുതരുത്.

3 ഞാൻ നിങ്ങളോടു പറയുന്ന ഇക്കാര്യങ്ങൾ
മനസ്സിലാക്കുക. യെഹൂദയും യെരൂശലേമും
ആശ്രയിക്കുന്നതെല്ലാം യജമാനനും സർവ്വശക്ത
നുമായ യഹോവ എടുത്തുകൊണ്ടുപോകും.
മുഴുവൻ ഭക്ഷണവും മുഴുവൻ വെള്ളവും
ദൈവം കൊണ്ടുപോകും. 2മുഴുവൻ വീരന്മാരെ
യും പ്രഗത്ഭഭടന്മാരെയും ദൈവം എടുക്കും.
മുഴുവൻ ന്യായാധിപന്മാരെയും പ്രവാചകരെ
യും മായാജാലക്കാരെയും മൂപ്പന്മാരെയും ദൈ
വം കൊണ്ടുപോകും. 3സൈനികനായകന്മാരെ
യും സർക്കാർനേതാക്കളെയും അവൻ കൊണ്ടു
പോകും. മായാജാലം കാണിക്കാനും ഭാവിപറ
യാനും ശ്രമിക്കുന്ന സമർത്ഥരായ ഉപദേഷ്ടാക്ക
ളെയും ജ്ഞാനികളെയും ദൈവം കൊണ്ടു
പോകും.

4ദൈവം പറയുന്നു, “കൊച്ചുകുട്ടികൾ നിങ്ങ
ളുടെ നേതാക്കന്മാരാകാൻ ഞാൻ ഇടയാക്കും.
5ഓരോ വ്യക്തിയും മറ്റ് ഓരോ വ്യക്തിക്കും
എതിരാളികളാകും. യുവാക്കൾ പ്രായമുള്ളവരെ
ആദരിക്കുകയില്ല. സാധാരണക്കാർ പ്രമാണി
മാരെ ആദരിക്കുകയില്ല.”

6ആ സമയം ഒരുവൻ തന്റെ തന്നെ കുടുംബ
ത്തിൽപ്പെട്ട സഹോദരന്മാരിലൊരുവനെ പിടി
കൂടും. അയാൾ സഹോദരനോടു പറയും, “നി
നക്കൊരു മേലങ്കിയുണ്ട്, അതിനാൽ നീ ഞങ്ങ
ളുടെ നേതാവാകും. ഈ വിനാശകാലം മുഴുവൻ
നീ ഞങ്ങളുടെ നേതാവായിരിക്കും.”

7പക്ഷേ ആ സഹോദരൻ എഴുന്നേറ്റു പറയും,
“എനിക്കു നിന്നെ സഹായിക്കാനാവില്ല. എനി
ക്ക് എന്റെ വസതിയിൽ ആവശ്യത്തിനു ഭക്ഷ
ണമോ വസ്ത്രമോ ഇല്ല. നിനക്കെന്നെ നിങ്ങ
ളുടെ നേതാവാക്കാൻ കഴിയില്ല.”

8യെരൂശലേം വീണതിനാലും തെറ്റു ചെയ്തി
രിക്കുന്നതിനാലും അതു സംഭവിക്കും. യെഹൂദാ
വീഴുകയും ദൈവത്തെ പിന്തുടരുന്നത് അവ
സാനിപ്പിക്കുകയും ചെയ്തിരിക്കുന്നു. അവർ
പറയുന്നതും പ്രവർത്തിക്കുന്നതുമായ കാര്യ
ങ്ങൾ യഹോവയ്ക്കു എതിരാകുന്നു. യഹോവ
യുടെ പ്രതാപമാർന്ന കണ്ണുകൾ ഇതെല്ലാം
വ്യക്തമായി കാണുന്നു.

9തങ്ങൾ തെറ്റു ചെയ്തവരാണെന്ന് മനുഷ്യ
രുടെ മുഖങ്ങൾതന്നെ വെളിവാക്കുന്നു. തങ്ങ
ളുടെ പാപത്തിൽ അവർ അഹങ്കരിക്കുകയും
ചെയ്യുന്നു. സൊദോംകാരെപ്പോലെയാണവർ.
തങ്ങൾ പാപം ചെയ്യുന്നത് ആരെങ്കിലും കാണു
ന്നുണ്ടെന്ന തോന്നൽ പോലുമില്ല അവർക്ക്.
അവർ സ്വയം വളരെ ദോഷങ്ങൾ വരുത്തിവച്ചി
രിക്കുന്നു.

10നല്ലവർക്ക് നന്മയുണ്ടാകുമെന്ന് അവരോടു
പറയുക. തങ്ങളുടെ സദ്പ്രവൃത്തികൾക്ക്
അവർ സമ്മാനിക്കപ്പെടും. 11എന്നാൽ ദുഷ്ടന്മാ
ർക്ക് ദുരിതം. അവർക്ക് വളരെ ദോഷങ്ങളുണ്ടാ
കും. തങ്ങൾ ചെയ്തിരിക്കുന്ന സകല തിന്മകൾ
ക്കും അവർ ശിക്ഷിക്കപ്പെടും. 12എന്റെ ജനത്തെ
കുട്ടികൾ തോല്പിക്കും. അവരെ സ്ത്രീകൾ ഭരി
ക്കും. എന്റെ ജനമേ, നിങ്ങളുടെ വഴികാട്ടികൾ
നിങ്ങളെ തെറ്റായ വഴിയിലൂടെ നയിക്കുന്നു.
നേരായമാർഗ്ഗത്തിൽനിന്നും അവർ നിങ്ങളെ
തിരിക്കുന്നു.

### തന്റെ ജനത്തെപ്പറ്റിയുള്ള ദൈവ ത്തിന്റെ തീരുമാനം

13മനുഷ്യരെ വിധിക്കാൻ യഹോവ എഴുന്നേ
റ്റുനിൽക്കും. 14മൂപ്പന്മാരും നേതാക്കളും ചെയ്ത
കാര്യങ്ങളുടെ പേരിൽ യഹോവ അവർക്കെതി
രെയുള്ള തന്റെ വിധി പ്രഖ്യാപിക്കും.

യഹോവ പറയുന്നു, “മുന്തിരിത്തോപ്പ്
നിങ്ങൾ കത്തിച്ചുകളഞ്ഞിരിക്കുന്നു. ദരിദ്രരുടെ
വസ്തുക്കൾ നിങ്ങൾ കവർന്നെടുത്തു. അതി
പ്പോഴും നിങ്ങളുടെ വീടുകളിലുണ്ട്. 15എന്റെ
ജനത്തെ വേദനിപ്പിക്കാൻ നിങ്ങൾക്കെന്തവകാ
ശമാണുള്ളത്? ദരിദ്രരുടെ മുഖങ്ങൾ ചെളിയി
ലേക്കു തള്ളിയിടാൻ നിങ്ങൾക്കെന്തവകാശ
മാണ്.” എന്റെ യജമാനൻ, സർവ്വശക്തനായ
യഹോവയാണിതൊക്കെ പറഞ്ഞത്.

16യഹോവ പറയുന്നു, “സീയോനിലെ സ്ത്രീ
കൾ വലിയ അഹങ്കാരികളായിരിക്കുന്നു. അവർ
തങ്ങളുടെ തലകൾ ഉയർത്തിപ്പിടിച്ച്, തങ്ങൾ
അന്യരെക്കാൾ ശ്രേഷ്ഠരാണെന്നു നടിച്ചുകൊ
ണ്ടു നടക്കുന്നു. അവർ കണ്ണുകൊണ്ട് ശൃംഗാരചേ
ഷ്ടകൾ കാണിക്കുന്നു. മാത്രമല്ല, തങ്ങളുടെ
കാൽത്തളകൾ കിലുക്കി അവർ നൃത്തം വയ്ക്കു
കയും ചെയ്യുന്നു.”

17സീയോനിലെ ആ സ്ത്രീകളുടെ തലയിൽ
എന്റെ യജമാനൻ മുറിവുകളുണ്ടാക്കും. യഹോ
വ അവരുടെ മുടികൾ മുഴുവനും കൊഴിഞ്ഞു
പോകാനിടയാക്കും. 18ആ സമയം യഹോവ
അവർ അഹങ്കരി ക്കുന്നതിനിടയാക്കുന്ന എല്ലാം
എടുത്തുമാറ്റും: മനോഹരമായ കാൽത്തളകൾ,
സൂര്യചന്ദ്രന്മാരെപ്പോലെ കാണപ്പെടുന്ന മാല
കൾ, 19കർണ്ണവളയങ്ങൾ, കൈവളകൾ, മൂടുപട
ങ്ങൾ, 20മേൽക്കുപ്പായം, കൊലുസുകൾ, അരക്ക
ച്ചകൾ, സുഗന്ധലേപനക്കുപ്പികൾ, മന്ത്രവാദ
ത്തകിടുകൾ, 21മുദ്രമോതിരങ്ങൾ, നാസികാവള

യങ്ങൾ, 22നേർത്തകുപ്പായങ്ങൾ, കൈയില്ലാത്ത
ഉടുപ്പുകൾ, വേഷ്ടികൾ, മടിശ്ശീലകൾ, 23കണ്ണാ
ടികൾ, ലിനൻവസ്ത്രങ്ങൾ, തലപ്പാവുകൾ,
നീളൻ വേഷ്ടികൾ എന്നിവ.
24ആ സ്ത്രീകൾക്ക് ഇപ്പോൾ മധുരഗന്ധമുള്ള
സുഗന്ധലേപനമുണ്ട്. പക്ഷേ ആ സമയം അവ
രുടെ സുഗന്ധലേപനം അഴുകിയതാകും.
ഇപ്പോഴവർ അരപ്പട്ട കെട്ടുന്നു. എന്നാലപ്പോൾ
അവർക്കു ധരിക്കാൻ വെറും കയറുകൾ മാത്രമേ
ഉണ്ടാകൂ. ഇപ്പോളവർക്ക് മനോഹരമായ മുടി
യുണ്ട്. പക്ഷേ ആ സമയം അവരുടെ തല
മൊട്ടയടിക്കപ്പെടും. അവർക്കു മുടിയില്ലാതായി
ത്തീരും. ഇപ്പോളവർക്ക് വിലകൂടിയ വസ്ത്രങ്ങ
ളുണ്ട്. എന്നാൽ ആ സമയം, അവർക്ക് ദു:ഖാച
രണത്തിന്റെ വസ്ത്രങ്ങളേ ഉണ്ടാകൂ. ഇപ്പോള
വരുടെ മുഖങ്ങളിൽ സൗന്ദര്യക്കലകളുണ്ടായി
രിക്കും. പക്ഷേ ആ സമയത്ത് അവർക്ക് മറ്റൊര
ടയാളമുണ്ടാകും. തൊലി പൊള്ളിയതിന്റെ
അടയാളമായിരിക്കും അത്.
25ആ സമയം നിങ്ങളുടെ പുരുഷന്മാർ വാളു
കൾകൊണ്ടു വധിക്കപ്പെടും. നിങ്ങളുടെ വീര
ന്മാർ യുദ്ധത്തിൽ മരിക്കും. 26നഗര കവാടങ്ങൾ
ക്കടുത്തുള്ള സമ്മേളനസ്ഥലങ്ങളിൽ വിലാപ
വും ദു:ഖവും നിറയും. കള്ളന്മാരും കൊള്ളക്കാ
രും എല്ലാം പിടിച്ചു പറിച്ചുകൊണ്ടുപോയ
നിസ്സഹായയായ ഒരു സ്ത്രീയെപ്പോലെയിരി
ക്കും യെരൂശലേം. അവൾ നിലത്തിരുന്നു
കരയും.

4 ആ സമയം ഏഴു സ്ത്രീകൾ ഒരു പുരുഷനെ
പിടികൂടും. സ്ത്രീകൾ പറയും, "ഞങ്ങൾ
ഭക്ഷിക്കാൻ അപ്പം സ്വയം ഉണ്ടാക്കാം. ധരിക്കാ
നുള്ള വസ്ത്രങ്ങൾ സ്വയമുണ്ടാക്കാം. നീ ഞങ്ങ
ളെ വിവാഹം കഴിച്ചാൽ മാത്രമേ ഞങ്ങൾ ഇതെ
ല്ലാം സ്വയം ഉണ്ടാക്കൂ. ഞങ്ങൾക്കു നിന്റെ
നാമം ഉണ്ടായിരിക്കട്ടെ. ദയവായി, ഞങ്ങളുടെ
അപമാനം ഇല്ലാതാക്കിയാലും."
2ആ സമയം യഹോവയുടെ ചെടി (യെഹൂ
ദാ) വളരെ മനോഹരവും മഹത്വമാർന്നതു
മാകും. നിലത്തു വളരുന്നവയെച്ചൊല്ലി, യിസ്രാ
യേലിലിപ്പോഴും വസിക്കുന്നവർ വളരെ അഹ
ങ്കരിക്കും. 3സീയോനിലും യെരൂശലേമിലും
അപ്പോഴും വസിക്കുന്ന ജനങ്ങളെല്ലാം ആ സമ
യം വിശുദ്ധ ജനതയായി വിളിക്കപ്പെടും. ഒരു
പ്രത്യേക പട്ടികയിൽ പേരുള്ള എല്ലാവർക്കും;
തുടർന്നു ജീവിക്കാൻ അനുവാദം ലഭിച്ചവരുടെ
പട്ടികയിലുള്ള എല്ലാവർക്കും; ഇതു സംഭവി
ക്കും.
4സീയോൻകാരികളുടെ രക്തം യഹോവ കഴു
കിക്കളയും. യെരൂശലേമിൽനിന്നും മുഴുവൻ
രക്തവും യഹോവ കഴുകിക്കളയും. ന്യായത്തി
ന്റെ ആത്മാവിനെ ഉപയോഗിച്ച് ദൈവം
നീതിയോടെ വിധിക്കും. എരിയുന്ന അഗ്നി
യുടെ ആത്മാവുപയോഗിച്ച് അവൻ എല്ലാം
പരിശുദ്ധമാക്കും.
5ആ സമയം, താൻ തന്റെ ജനത്തോടൊപ്പമാ
ണെന്ന് ദൈവം തെളിയിക്കും. പകൽ ദൈവം
ഒരു പുകമേഘം സൃഷ്ടിക്കും. രാത്രിയിൽ ദൈവം
ജ്വലിക്കുന്ന അഗ്നിയെ സൃഷ്ടിക്കും. ഈ തെളി
വുകൾ എല്ലാ കെട്ടിടങ്ങൾക്കും സീയോൻപർ
വ്വതത്തിലെ ജനതയുടെ എല്ലാ സമ്മേളനങ്ങളു
ടെയും മുകളിലുള്ള ആകാശത്തു പ്രത്യക്ഷപ്പെ
ടും. എല്ലാ വ്യക്തിക്കും സംരക്ഷണമായി ഒരാവ
രണമുണ്ടായിരിക്കും. 6ആ ആവരണം ഒരഭയ
സ്ഥാനമായിരിക്കും. ആ ആവരണം ജനത്തെ
സൂര്യന്റെ താപത്തിൽനിന്നും സംരക്ഷിക്കും.
എല്ലാത്തരം പ്രളയങ്ങളിൽ നിന്നും മഴയിൽ
നിന്നും സംരക്ഷിക്കുന്ന ഒരഭയസ്ഥാനമായിരി
ക്കും ആ ആവരണം.

## യിസ്രായേൽ ദൈവത്തിന്റെ വിശുദ്ധ ഉദ്യാനം

5 ഇനി ഞാനെന്റെ സുഹൃത്തിനായി ഒരു
ഗാനം ആലപിക്കാം. തന്റെ മുന്തിരിത്തോ
പ്പിനോട് അവനുള്ള സ്നേഹത്തെച്ചൊല്ലിയു
ള്ളതാണ് ആ ഗാനം.
വളരെ ഫലപുഷ്ടമായൊരു വയലിൽ
എന്റെ ചങ്ങാതിക്കൊരു മുന്തിരിത്തോപ്പുണ്ടാ
യിരുന്നു.
2എന്റെ ചങ്ങാതി കിളച്ചു നിലമൊരുക്കി.
മികച്ച മുന്തിരിവള്ളി അവനവിടെ നട്ടു. വയ
ലിനു നടുവിൽ അവനൊരു ഗോപുരം നിർമ്മി
ച്ചു. നല്ല മുന്തിരി അവിടെ വളരുമെന്നവൻ
പ്രതീഷിച്ചു. പക്ഷേ ചീത്ത മുന്തിരിയേ അവി
ടെയുണ്ടായിരുന്നുള്ളൂ.
3അതിനാൽ ദൈവം പറഞ്ഞു: "യെരൂശലേം
നിവാസികളേ, യെഹൂദക്കാരേ, എന്നെപ്പറ്റിയും
എന്റെ മുന്തിരിത്തോപ്പിനെപ്പറ്റിയും വിചാ
രിക്കുക.
4എന്റെ മുന്തിരിത്തോപ്പിന് ഇതിലധികം
എന്തു ചെയ്യാൻ എനിക്കു കഴിയും? എനിക്കാ
കുന്നതൊക്കെ ഞാൻ ചെയ്തു. നല്ല മുന്തിരി
വളരാൻ ഞാനാഗ്രഹിച്ചു. പക്ഷേ, ചീത്ത മുന്തി
രിയേ ഉണ്ടായിരുന്നുള്ളൂ. അതെങ്ങനെ സംഭവി
ച്ചു?
5ഇനി, എന്റെ മുന്തിരിവയലുകളോടു
ഞാനെന്തു ചെയ്യുമെന്ന് ഞാൻ പറയാം: വയ
ലിനെ സംരക്ഷിച്ചു നിൽക്കുന്ന മുൾപ്പടർപ്പു
കൾ പറിച്ചു ഞാൻ തീ കത്തിക്കും. കന്മതിൽ
ഞാൻ പൊളിച്ചിടുകയും കല്ലുകളെ ആളുകൾ
ചവിട്ടി നടക്കുമാറാക്കുകയും ചെയ്യും.
6എന്റെ മുന്തിരിത്തോപ്പിനെ ഞാൻ തരിശാ
ക്കും. ചെടികളെ ആരും പരിചരിക്കയില്ല. വയ
ലിൽ ആരും പണിയെടുക്കയില്ല. കളകളും മുൾ
ച്ചെടികളും അവിടെ വളരും. അവിടെ പെയ്യരു
തെന്ന് മേഘങ്ങളോടു ഞാൻ കല്പിക്കും."
7സർവ്വശക്തനായ യഹോവയുടെ മുന്തിരി
ത്തോപ്പ് യിസ്രായേൽരാജ്യമാകുന്നു. മുന്തിരി
വള്ളി-യഹോവ സ്നേഹിക്കുന്ന ചെടി-യെഹൂ
ദക്കാരനാകുന്നു.
യഹോവ നീതി കാംക്ഷിക്കുന്നു. പക്ഷേ അവി
ടെ കൊലപാതകം മാത്രം. യഹോവ ന്യായം
കാംക്ഷിച്ചു, പക്ഷേ പീഡിതരുടെ വിലാപ
ങ്ങൾ മാത്രം.
8നിങ്ങൾ വളരെ അടുത്തു ജീവിക്കുന്നു. മറ്റൊ
ന്നിനും ഇടമില്ലാതാകും വരെ നിങ്ങൾ വീടുക
ളുണ്ടാക്കുന്നു. എന്നാൽ യഹോവ നിങ്ങളെ
ശിക്ഷിക്കുകയും നിങ്ങൾ ഒറ്റയ്ക്കു ജീവിക്കാനി
ടയാക്കുകയും ചെയ്യും. മുഴുവൻ ദേശത്തെയും
ഏകജനത നിങ്ങളായിരിക്കും! 9സർവ്വശക്ത
നായ യഹോവ എന്നോടിങ്ങനെ പറയുകയും
ഞാനവനെ ശ്രവിക്കുകയും ചെയ്തു, "അവിടെ
ധാരാളം വീടുകളുണ്ടിപ്പോൾ. പക്ഷേ ആ വീടു
കളെല്ലാം ഞാൻ തകർക്കുമെന്നു സത്യം ചെയ്യു
ന്നു. മനോഹരമായ വലിയ വീടുകളാണിപ്പോ
ളുള്ളത്. പക്ഷേ ആ വീടുകൾ ശൂന്യമാക്കപ്പെടും.
10ആ സമയം പത്ത് ഏക്കർ മുന്തിരിത്തോപ്പിൽ
നിന്ന് കുറച്ചു മുന്തിരിയേ ലഭിക്കുകയുള്ളൂ. നിര
വധി ചാക്കു വിത്തു വിതച്ചാലും കുറച്ചു
വിളവേ ലഭിക്കൂ."

11നിങ്ങൾ അതിരാവിലെ എഴുന്നേറ്റ് കുടി
ക്കാൻ മദ്യം തേടിപ്പോകുന്നു. രാത്രി വളരെ
വൈകുംവരെ നിങ്ങൾ വീഞ്ഞു കുടിച്ച് മത്ത
രായിരിക്കുന്നു. 12വീഞ്ഞും വീണയും ചെണ്ടയും
ഓടക്കുഴലും മറ്റു സംഗീതോപകരണങ്ങളുമായി
നിങ്ങൾ വിരുന്നു കൂടുന്നു. യഹോവ ചെയ്തി
രിക്കുന്നതൊന്നും നിങ്ങൾ കാണുന്നുമില്ല.
യഹോവയുടെ കരങ്ങൾ അനവധി കാര്യങ്ങളു
ണ്ടാക്കിയിരിക്കുന്നു. നിങ്ങളതൊന്നും നോക്കുന്നു
പോലുമില്ല. അതിനാൽ നിങ്ങൾക്കത് വളരെ
ദോഷം ചെയ്യും.

13യഹോവ പറയുന്നു, “എന്റെ ജനം തടവു
കാരായി കൊണ്ടുപോകപ്പെടും. എന്തുകൊ
ണ്ടെന്നാൽ, അവർ യഥാർത്ഥത്തിൽ എന്നെ
അറിയുന്നില്ല. യിസ്രായേൽ നിവാസികളിൽ
ചിലർ ഇപ്പോൾ പ്രധാനനേതാക്കളാകുന്നു.
തങ്ങളുടെ സുഖജീവിതത്തിൽ സന്തുഷ്ടരാണ
വർ. എന്നാൽ ആ പ്രധാനനേതാക്കൾക്കൊക്കെ
വിശപ്പും ദാഹവുമുണ്ടാകും. 14അനന്തരം അവർ
മരിക്കുകയും മരണത്തിന്റെ ഇടമായ ശിയോ
ളിന് കൂടുതൽ ആളെ കിട്ടുകയും ചെയ്യും. ആ
മരണക്കുഴി അവളുടെ വായ അനന്തമായി പിള
ർക്കുകയും എല്ലാവരും പാതാളത്തിലേക്കു പതി
ക്കുകയും ചെയ്യും.”
15അവർ വിനീതരാക്കപ്പെടും. ആ പ്രമാണി
മാർ തലകുനിച്ച് നിലത്തു നോക്കും. 16സർവ്വശ
ക്തനായ യഹോവ നീതിയോടെ ന്യായവിധി
നടത്തുകയും അവൻ മഹാനാണെന്ന് എല്ലാവ
രും അറിയുകയും ചെയ്യും. വിശുദ്ധദൈവം ശരി
യായതു ചെയ്യുകയും മനുഷ്യർ അവനെ ആദ
രിക്കുകയും ചെയ്യും. 17യിസ്രായേൽജനതയെ
ദൈവം അവരുടെ ദേശത്തുനിന്നും ഓടിക്കുക
യും അവരുടെ ദേശം ശൂന്യമാവുകയും ചെയ്യും.
കുഞ്ഞാടുകൾ അവർക്കിഷ്ടമുള്ളിടത്തേക്കു
പോകും. ഒരിക്കൽ ധനികരുടേതായിരുന്ന ഭൂമി
യിലൂടെ ആട്ടിൻകുട്ടികൾ മേഞ്ഞു നടക്കും.
18അവരെ നോക്കുക! വണ്ടികൾ കയറു കൊ
ണ്ടു കെട്ടിവലിക്കുമ്പോലെ അവർ തങ്ങളുടെ
അപരാധവും പാപവും കെട്ടിവലിക്കുന്നു. 19അ
വർ പറയുന്നു, “ദൈവം വേഗത്തിൽ അവന്റെ
പദ്ധതികൾ നടപ്പാക്കിയെങ്കിൽ! അപ്പോൾ നമു
ക്ക് എന്തു സംഭവിക്കുമെന്നറിയാൻ കഴിയുമ
ല്ലോ. യഹോവയുടെ പദ്ധതികൾ ഉടനെ പ്രാവ
ർത്തികമായെങ്കിൽ! അപ്പോൾ, അവന്റെ
പദ്ധതിയെന്തെന്നു നമുക്കറിയാൻ കഴിയും.”
20നന്മകളൊക്കെ തിന്മകളാണെന്നും തിന്മക
ളൊക്കെ നന്മകളാണെന്നും അവർ പറയുന്നു.
പ്രകാശം ഇരുട്ടാണെന്നും ഇരുട്ടുപ്രകാശമാണെ
ന്നും അവർ കരുതുന്നു. കയ്പു മധുരമാണെന്നും
മധുരം കയ്പാണെന്നും അവർ കരുതുന്നു. 21ത
ങ്ങൾ വളരെ സമർത്ഥന്മാരാണെന്ന് അവർ കരു
തുന്നു. തങ്ങൾ വളരെ ബുദ്ധിമാന്മാരാണെന്ന്
അവർ കരുതുന്നു. 22വീഞ്ഞുകുടിക്കുന്ന കാര്യ
ത്തിൽ വളരെ പ്രസിദ്ധരാണവർ. മദ്യങ്ങൾ
കൂട്ടിക്കലർത്തുന്നതിൽ നിപുണന്മാരാണവർ.
23കൈക്കൂലി കിട്ടിയാൽ അവർ കുറ്റവാളിയ്ക്ക്
രക്ഷ നൽകും. പക്ഷേ നീതിമാന്മാർക്കു ന്യായം
കിട്ടാനവർ അനുവദിക്കുകയുമില്ല. 24അവർക്കു
ദോഷങ്ങളുണ്ടാകും. വയ്ക്കോലും കരിയിലയും
എരിയുമ്പോലെ അവരുടെ പിൻഗാമികൾ
പൂർണ്ണമായും നശിപ്പിക്കപ്പെടും. വേരുജീർണ്ണി
ച്ചു പോകുമ്പോലെ അവരുടെ പിൻഗാമികൾ
നശിപ്പിക്കപ്പെടും. പൂവ് തീയിലെരിഞ്ഞ് ചാരം
കാറ്റിൽ പറന്നുപോകുമ്പോലെ അവരുടെ പിൻ
ഗാമികൾ നശിപ്പിക്കപ്പെടും.
സർവ്വശക്തനായ യഹോവയുടെ ഉപദേശ
ങ്ങളനുസരിക്കാൻ അവർ വിസമ്മതിച്ചിരിക്കു
ന്നു. യിസ്രായേലിന്റെ വിശുദ്ധനായവന്റെ
സന്ദേശത്തെ അവർ വെറുത്തു. 25അതിനാൽ
യഹോവ തന്റെ ജനതയോടു വളരെ കോപി
ച്ചിരിക്കുന്നു. യഹോവ തന്റെ കൈ ഉയർത്തി
അവരെ ശിക്ഷിക്കും. പർവ്വതങ്ങൾ പോലും
ഭയപ്പെടും. മൃതദേഹങ്ങൾ തെരുവിൽ അഴുക്കുകൂ
നകൾ പോലെ കിടക്കും. പക്ഷേ ദൈവം
അപ്പോഴും കുപിതനായിരിക്കും. മനുഷ്യരെ
ശിക്ഷിക്കാൻ അവന്റെ കൈ അപ്പോഴും ഉയർ
ന്നു നിൽക്കും.

### യിസ്രായേലിനെ ശിക്ഷിക്കാൻ ദൈവം സൈന്യത്തെ കൊണ്ടുവരും

26അതാ! വിദൂരസ്ഥമായ ഒരു ദേശത്ത് രാഷ്ട്ര
ങ്ങൾക്കായി ദൈവം ഒരടയാളം നൽകുന്നു.
ദൈവം ഒരു കൊടിയുയർത്തുകയും ആ ജന
ത്തെ ചൂളമടിച്ചു വിളിക്കുകയും ചെയ്യുന്നു.
ശത്രു വിദൂരത്തിലുള്ളൊരു ദേശത്തുനിന്നും വരു
ന്നു. വൈകാതെ അവർ രാജ്യത്തു പ്രവേശിക്കും.
വളരെ വേഗത്തിലാണവർ നീങ്ങുന്നത്. 27ശത്രു
ഒരിക്കലും ക്ഷീണിക്കുകയോ വീഴുകയോ ചെ
യ്യുന്നില്ല. അവർ ഒരിക്കലും ഉറക്കം തൂങ്ങുകയോ
ഉറങ്ങുകയോ ചെയ്യുന്നില്ല. അവരുടെ അരക്കച്ച
എപ്പോഴും മുറികിയിരിക്കുന്നു. ചെരുപ്പുവാറ്
ഒരിക്കലും പൊട്ടുന്നില്ല. 28ശത്രുവിന്റെ അമ്പു
കൾ മൂർച്ചയേറിയത്. അവരുടെ വില്ലുകൾ
എപ്പോഴും കുലച്ചു നിൽക്കുന്നു. പടക്കുതിരക
ളുടെ കാലുകൾ പാറപോലെ ഉറച്ചവ. അവ
രുടെ തേരുകളുടെ പിന്നിൽ പൊടിയുടെ മേഘ
ങ്ങളുയരുന്നു.
29ശത്രുവിന്റെ ആക്രോശം സിംഹഗർജ്ജനം
പോലെ. യുവസിംഹത്തിന്റെ ഗർജ്ജനം
പോലെ. ശത്രു ഇരയുടെ, തനിക്കെതിരെ യുദ്ധം
ചെയ്യുന്നവരുടെ, നേർക്കു മുരളുകയും അവരെ
പിടിച്ചു കൊണ്ടുപോവുകയും ചെയ്യുന്നു. മനു
ഷ്യർ കുതറി രക്ഷപ്പെടാൻ ശ്രമിക്കുന്നു. പക്ഷേ
ആരും അവരെ രക്ഷിക്കാനില്ല. 30അതിനാൽ
സിംഹം തിരമാലകൾപോലെ അലറുന്നു. പിടി
കൂടപ്പെട്ടവർ നിലത്തു നോക്കുന്നു. ഇരുട്ടു മാത്രം
കാണുന്നു. ഈ കനത്ത മേഘങ്ങളിൽ സർവ്വ
പ്രകാശവും ഇരുട്ടാകുന്നു.

### യെശയ്യാവിനെ പ്രവാചകനാകാൻ ദൈവം വിളിക്കുന്നു

6 ഉസ്സീയാരാജാവ് അന്തരിച്ച വർഷം ഞാനെ
ന്റെ യഹോവയെ കണ്ടു. അവൻ വളരെ
ഉയർന്ന അത്ഭുതകരമായൊരു സിംഹാസന
ത്തിലിരിക്കുകയായിരുന്നു. അവന്റെ നീളൻ
കുപ്പായം ആലയം നിറച്ചു. 2സാറാഫ് ദൂതന്മാർ
യഹോവയ്ക്കു ചുറ്റിലുംനിന്നു. ഓരോ സാറാ
ഫ് ദൂതനും ആറു ചിറകുകൾ വീതമുണ്ടായിരു
ന്നു. ദൂതന്മാർ രണ്ടു ചിറകുകൾ തങ്ങളുടെ
മുഖം മറയ്ക്കാനും രണ്ടു ചിറകുകൾ പാദങ്ങൾ
മൂടാനും രണ്ടെണ്ണം പറക്കുന്നതിനും ഉപയോഗി
ച്ചു. 3ഓരോ ദൂതനും മറ്റൊരു ദൂതനെ വിളിക്കു
ന്നുണ്ടായിരുന്നു. ദൂതന്മാർ പറഞ്ഞു, “പരിശു
ദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ, സർവ്വശക്ത
നായ യഹോവ പരിശുദ്ധൻ. അവന്റെ തേജസ്സ്
ഭൂമിയെ മുഴുവൻ നിറയ്ക്കുന്നു.” ദൂതന്മാരുടെ
ശബ്ദം വളരെ ഉച്ചത്തിലായിരുന്നു. 4അവരുടെ

ശബ്ദം വാതിലിനു ചുറ്റുമുള്ള ചട്ടക്കൂടിനെ
വിറപ്പിച്ചു. അനന്തരം ആലയത്തിൽ പുക നിറ
യാൻ തുടങ്ങി.
**5**ഞാൻ വളരെ ഭയന്നവനായി. ഞാൻ പറ
ഞ്ഞു, “ഓ, ഇല്ല! ഞാൻ നശിപ്പിക്കപ്പെട്ടു. ഞാൻ
ദൈവത്തോടു സംസാരിക്കാൻ മാത്രം നിർമ്മല
നല്ല. ദൈവത്തോടു സംസാരിക്കത്തക്ക നിർമ്മ
ലഹൃദയമുള്ളവർക്കിടയിലല്ല ഞാൻ ജീവിക്കു
ന്നതും. എന്നിട്ടും ഞാൻ രാജാവിനെ, സർവ്വശ
ക്തനായ യഹോവയെ കണ്ടിരിക്കുന്നു.”
**6**യാഗപീഠത്തിൽ അഗ്നിയുണ്ടായിരുന്നു.
സാറാഫ് ദൂതന്മാരിലൊരുവൻ ഒരു കൊടിലുപ
യോഗിച്ച് കൽക്കരിക്കനൽ പുറത്തെടുത്തു.
ദൂതൻ കൽക്കരിക്കനലും കൈയിലേന്തി
എൻെറയടുത്തേക്കു പറന്നുവന്നു. **7**സാറാഫ്
ദൂതൻ ചൂടുള്ള കൽക്കരികൊണ്ട് എൻെറ
വായിൽ സ്പർശിച്ചു. അനന്തരം ദൂതൻ പറ
ഞ്ഞു, “ഇതാ ഈ കൽക്കരികൊണ്ട് നിൻെറ
ചുണ്ടുകളിൽ സ്പർശിച്ചതോടെ നീ ചെയ്ത
തെറ്റുകൾ നിന്നിൽനിന്നും പോയിരിക്കുന്നു.
നിൻെറ പാപങ്ങൾ തുടച്ചുകളയപ്പെട്ടിരിക്കു
ന്നു.”
**8**അനന്തരം ഞാനെൻെറ യഹോവയുടെ
സ്വരം കേട്ടു. യഹോവ ചോദിച്ചു, “എനിക്ക്
ആരെ അയയ്ക്കാനാവും? നമുക്കുവേണ്ടി ആരു
പോകും?” അതിനാൽ ഞാൻ പറഞ്ഞു, “ഇതാ
ഞാനിവിടുണ്ട്. എന്നെ അയച്ചാലും!”
**9**അപ്പോൾ യഹോവ പറഞ്ഞു, “ചെന്നു ജന
ത്തോട് ഇങ്ങനെ പറയുക: ‘ശ്രദ്ധിച്ചുകേൾക്കു
ന്നു, പക്ഷേ മനസ്സിലാക്കുന്നില്ല. ശ്രദ്ധിച്ചുനോ
ക്കുന്നു. പക്ഷേ പഠിക്കുന്നില്ല!’ **10**ജനത്തെ ആശ
യക്കുഴപ്പത്തിലാക്കുക. മനുഷ്യരെ അവർ കാണു
ന്നതും കേൾക്കുന്നതുമായ കാര്യങ്ങൾ മനസ്സിലാ
ക്കാൻ കഴിയാത്തവരാക്കുക. നീ അങ്ങനെ ചെ
യ്തില്ലെങ്കിൽ അവർ തങ്ങൾ കേൾക്കുന്നതും
കാണുന്നതും മനസ്സിലാക്കിയേക്കാം. അപ്പോൾ
അവർ എന്നിലേക്കു തിരികെവരുകയും സുഖ
പ്പെടുത്തപ്പെടുകയും ചെയ്തേക്കാം!”
**11**അപ്പോൾ ഞാൻ ചോദിച്ചു, “യജമാനനേ
എത്രകാലം ഞാനിങ്ങനെ ചെയ്യണം?”
യഹോവ മറുപടി പറഞ്ഞു, “നഗരങ്ങൾ നശി
പ്പിക്കപ്പെടുന്നതുവരെയും മനുഷ്യർ അവിടം
വിട്ടുപോകുംവരെയും ഇതുചെയ്യുക. വീടുക
ളിൽ ഒരാൾപോലും അവശേഷിക്കാതിരിക്കും
വരെ ഇതു ചെയ്യുക. ദേശം നശിപ്പിക്കപ്പെട്ട്
ശൂന്യമായി ഉപേക്ഷിക്കപ്പെടുംവരെ അങ്ങനെ
ചെയ്യുക.”
**12**യഹോവ ജനത്തെ വളരെ ദൂരത്തേക്ക് ഓടി
ക്കും. രാജ്യത്ത് ശൂന്യമായ ഒരുപാടു സ്ഥലമുണ്ടാ
കും. **13**പക്ഷേ പത്തിലൊന്നു ജനത്തെ അവിടെ
തങ്ങാൻ അനുവദിക്കും. നശിപ്പിക്കപ്പെടേണ്ടവ
രായിരുന്നുവെങ്കിലും അവർ യഹോവയിങ്ക
ലേക്കു തിരികെവരും. അവർ ഒരു ഓക്കുമരം
പോലെയായിരിക്കും. വെട്ടിയിട്ടാലും ഒരു കുറ്റി
നിൽക്കും. ഈ കുറ്റി വളരെ വിശിഷ്ടമായ
വിത്താകുന്നു.

## അരാമുമായുള്ള പ്രശ്നം

**7** യോഥാമിൻെറ പുത്രനായിരുന്നു ആഹാസ്.
ഉസ്സീയാവിൻെറ പുത്രനായിരുന്നു യോഥാം.
രെസീനായിരുന്നു അരാമിലെ രാജാവ്. രെമല്യാ
വിൻെറ പുത്രനായ പേക്കഹ് യിസ്രായേലിലെ
രാജാവും. ആഹാസ്, യെഹൂദയിലെ രാജാവാ
യിരുന്ന കാലത്ത് രെസീനും പേക്കഹും യെരൂശ
ലേമിനെതിരെ യുദ്ധംചെയ്യാൻ അങ്ങോട്ടു
പോയി. പക്ഷേ ആ നഗരത്തെ തോല്പിക്കാൻ
അവർക്കു കഴിഞ്ഞില്ല.
**2**ദാവീദിൻെറ കുടുംബത്തിന് ഒരു സന്ദേശം
നൽകപ്പെട്ടു. സന്ദേശം ഇതായിരുന്നു, “അരാമി
ൻെറയും എഫ്രയീമിൻെറയും (യിസ്രായേൽ)
സൈന്യം ഒരുമിച്ചിരിക്കുന്നു. ഇരുസൈന്യവും
ഒരുമിച്ചു, തമ്പടിച്ചിരിക്കുന്നു.”
ഇതു കേട്ടപ്പോൾ ആഹാസുരാജാവും ജനങ്ങ
ളും വളരെ ഭയന്നു. കാറ്റിൽ ഉലയുന്ന കാട്ടുമര
ങ്ങൾപോലെ അവർ ഭയന്നു വിറച്ചു.
**3**അനന്തരം യഹോവ യെശയ്യാവിനോടു പറ
ഞ്ഞു, “നീയും നിൻെറ പുത്രൻ ശെയാർ യാശൂ
ബും ചെന്ന് ആഹാസിനോടു സംസാരിക്കണം.
മുകളിലത്തെ കുളത്തിലേക്കു വെള്ളമൊഴുകു
ന്നിടത്തേക്കു ചെല്ലണം. അലക്കുകാരൻെറ വയ
ലിലേക്കു പോകുന്ന വഴിയിലാണത്.
**4**“ആഹാസിനോടു പറയുക, ‘ജാഗ്രതയായി
രിക്കുക, ശാന്തനായിരിക്കുക. രെസീനെയും
രെമല്യാവിൻെറ പുത്രനെയും ഭയപ്പെടാതിരി
ക്കുക. എരിഞ്ഞ രണ്ടു കമ്പുകൾ പോലെയാണ
വർ. മുമ്പ് അവർ തീക്കൊള്ളികളായിരുന്നു.
എന്നാലിന്നവർ വെറും പുകയാകുന്നു. രെസീ
നും അരാമും രെമല്യാവിൻെറ പുത്രനും കോപാ
കുലരാണ്. **5**അവർ നിനക്കെതിരെ ഗൂഢാലോ
ചന നടത്തിയിരിക്കുന്നു. അവർ പറഞ്ഞു: **6**നമു
ക്കു ചെന്ന് യെഹൂദയ്ക്കെതിരെ യുദ്ധം ചെയ്യാം.
യെഹൂദയെ നമുക്കിടയിൽ പങ്കു വയ്ക്കാം.
താബെയലിൻെറ പുത്രനെ നമുക്ക് യെഹൂദയു
ടെ പുതിയ രാജാവാക്കാം.’”
**7**എൻെറ യജമാനനായ യഹോവ പറയുന്നു,
“അവരുടെ പദ്ധതി വിജയിക്കുകയില്ല. അങ്ങ
നെ സംഭവിക്കുകയില്ല. രെസീൻ ദമസ്കസി
ലെ രാജാവായിരിക്കെ അതു സംഭവിക്കുകയില്ല.
എഫ്രയീം ഇപ്പോഴൊരു രാഷ്ട്രമാകുന്നു. **8**എ
ന്നാൽ വരാൻപോകുന്ന അറുപത്തഞ്ചു വർഷ
ത്തിനുള്ളിൽ എഫ്രയീം ഒരു രാജ്യമായി തുടരു
ന്നത് തടയപ്പെടും. **9**ശമര്യാ എഫ്രയീമിൻെറ
തലസ്ഥാനമായിരിക്കുമ്പോഴും രെമല്യാവിൻെറ
പുത്രൻ ശമര്യയുടെ ഭരണാധിപനായിരിക്കു
മ്പോഴും അവരുടെ പദ്ധതി വിജയിക്കുകയില്ല.
നീ ഈ സന്ദേശം വിശ്വസിക്കാതിരുന്നാൽ ജനം
നിന്നെ വിശ്വസിക്കുകയില്ല.”

## ഇമ്മാനൂവേൽ- ദൈവം നമ്മോടൊപ്പമാകുന്നു

**10**അനന്തരം യഹോവ ആഹാസിനോടു തുട
ർന്നു പറഞ്ഞു; **11**യഹോവ പറഞ്ഞു, “ഇതെല്ലാം
ശരിയാണെന്നു തെളിയിക്കാൻ ഒരു അടയാളം
ചോദിക്കുക. നിനക്ക് ഇഷ്ടമുള്ള അടയാളം
ചോദിക്കാം. ശിയോൾ പോലെ ഒരഗാധതയിൽ
നിന്നോ ആകാശത്തോളം ഉയരത്തിൽ നിന്നോ
അടയാളം വരാം.”
**12**എന്നാൽ ആഹാസ് പറഞ്ഞു, “ഞാൻ തെളി
വിനായി ഒരടയാളം ചോദിക്കുകയില്ല. യഹോ
വയെ ഞാൻ പരീക്ഷിക്കുകയില്ല.” **13**അപ്പോൾ
യെശയ്യാവു പറഞ്ഞു, “ദാവീദിൻെറ കുടും
ബമേ, ശ്രദ്ധയോടെ കേൾക്കുക! നീ ജനത്തി
ൻെറ ക്ഷമ പരീക്ഷിക്കുന്നു-നിനക്കതു പ്രധാന
വുമല്ല. അതിനാൽ നീയിപ്പോൾ എൻെറ ദൈവ
ത്തിൻെറ ക്ഷമയെ പരീക്ഷിക്കുന്നു. **14**എന്നാൽ
എൻെറ യജമാനനായ ദൈവം ഒരു അടയാളം
കാണിക്കും:
അതാ ഒരു കന്യക. അവൾ ഗർഭവതിയാകു
ന്നു. അവളൊരു പുത്രനു ജന്മമേകുകയും

ചെയ്യും. അവൾ അവന് ഇമ്മാനൂവേൽ എന്നു
പേരിടും.
15ഇമ്മാനൂവേൽ വെണ്ണയും തേനും ഭക്ഷിക്കും.
നന്മ ചെയ്യേണ്ടതെങ്ങനെയെന്നും തിന്മയെ
നിരാകരിക്കേണ്ടതെങ്ങനെയെന്നും പഠിക്കുന്ന
തരത്തിലായിരിക്കും അവൻ ജീവിക്കുക.
16എന്നാൽ കുട്ടിക്ക് നന്മതിന്മകളെപ്പറ്റി പഠി
ക്കാൻ പ്രായമാകുമ്മുമ്പേ തന്നെ എഫ്രയീമും
അരാമും ശൂന്യമാകും.
"നിങ്ങളിപ്പോൾ ആ രണ്ടു രാജാക്കന്മാരെയും
ഭയക്കുന്നു. 17എന്നാൽ നിങ്ങൾ യഹോവയെ
യാണു ഭയക്കേണ്ടത്. എന്തുകൊണ്ടെന്നാൽ
യഹോവ നിങ്ങൾക്ക് കുറെ ദുരിതങ്ങളുണ്ടാക്കും.
ആ ദുരിതങ്ങൾ നിങ്ങൾക്കും നിങ്ങളുടെ പിതാ
ക്കന്മാരുടെ കുടുംബങ്ങൾക്കും വരും. ദൈവം
എന്തുചെയ്യും? ദൈവം അശ്ശൂരിലെ രാജാവിനെ
ക്കൊണ്ട് നിങ്ങൾക്കെതിരെ യുദ്ധം ചെയ്യിക്കും.
18"ആ സമയം യഹോവ 'പറവയെ' വിളിക്കും.
('പറവ' ഇപ്പോൾ ഈജിപ്തിലെ അരുവികൾ
ക്കരികിലാണ്.) യഹോവ 'തേനീച്ച'യെ വിളി
ക്കുകയും ചെയ്യും. ('തേനീച്ച' ഇപ്പോൾ അശ്ശൂരി
ലാണ്.) ഈ ശത്രുക്കൾ നിങ്ങളുടെ രാജ്യത്തേക്കു
വരും. 19ഈ ശത്രുക്കൾ മരുഭൂമിയിലെ അരുവിക
ൾക്കടുത്തുള്ള പാറകൾ നിറഞ്ഞ ഗർത്തങ്ങളി
ലും മുൾപ്പടർപ്പുകളിലും ഉറവകളിലും തമ്പടി
ക്കും. 20യെഹൂദയെ ശിക്ഷിക്കാൻ യഹോവ
അശ്ശൂരിനെ ഉപയോഗിക്കും. അശ്ശൂർ വാടക
യ്ക്കെടുത്ത ക്ഷൗരക്കത്തിപോലെ ഉപയോഗി
ക്കപ്പെടും. യഹോവ യെഹൂദയുടെ തലയിലെ
യും കാലുകളിലെയും രോമങ്ങൾ വടിച്ചുക
ളയും പോലെയായിരിക്കുമത്. യഹോവ യെഹൂ
ദയുടെ താടി വടിച്ചുകളയുമ്പോലെയായിരി
ക്കുമത്.
21"അന്ന് ഒരാൾക്ക് ഒരു പശുക്കിടാവിനെയും
രണ്ട് ആണാട്ടിൻകുട്ടികളെയും മാത്രമേ പുലർ
ത്താൻ കഴിയൂ. 22അയാൾക്ക് വെണ്ണ തിന്നാനുള്ള
പാലേ ലഭിക്കുകയുള്ളൂ. രാജ്യത്തുള്ള എല്ലാവരും
വെണ്ണയും തേനും ഭക്ഷിക്കും. 23ഈ ദേശത്ത്
ആയിരം മുന്തിരിച്ചെടികളുള്ള തോട്ടങ്ങളുണ്ട്.
ഓരോ മുന്തിരിച്ചെടിക്കും ആയിരം വെള്ളിനാ
ണയങ്ങൾ വിലയുണ്ട്. എന്നാൽ ഈ വയലു
കൾ മുഴുവൻ കളകളും മുൾപ്പടർപ്പുകളും
കൊണ്ടുനിറയും. 24ദേശം കാടായി മാറുകയും
വേട്ടയ്ക്കുള്ള സ്ഥലം മാത്രമായിത്തീരുകയും
ചെയ്യും. 25ജനം ഒരു കാലത്തിവിടെ അദ്ധ്വാനി
ച്ച് ഭക്ഷണപദാർത്ഥങ്ങൾ കൃഷി ചെയ്തിരുന്നു.
എന്നാലിന്ന് മനുഷ്യർ അവിടേക്കു പോകുകയി
ല്ല. ദേശം മുഴുവൻ കളകളും മുള്ളും നിറയും.
ആടുകളും കന്നുകാലികളും മാത്രമേ അവിടേ
ക്കു പോകൂ."

## അശ്ശൂർ ഉടൻ വരും

8 യഹോവ എന്നോടു പറഞ്ഞു, "വലിയൊരു
ചുരുളെടുത്ത് ഇക്കാര്യങ്ങൾ എഴുതു: 'മഹേർ
-ശാലാൽ ഹാശ്-ബസിനുള്ളതാണിത്.' ('താമ
സിയാതെ കൊള്ളയും മോഷണവും സംഭവി
ക്കും.' എന്നാണിതിനർത്ഥം.)"
2വിശ്വസ്തസാക്ഷികളായി ഉപയോഗിക്കാ
വുന്ന ചിലരെ ഞാൻ സംഘടിപ്പിച്ചു. (പുരോ
ഹിതനായ ഊരിയാവ്, യെബെരെഖ്യാവിൻെറ
പുത്രനായ സെഖര്യാവ് എന്നിവരായിരുന്നു
അവർ.) ഞാൻ ഈ വാക്കുകൾ എഴുതുന്നത്
അവർ നിരീക്ഷിച്ചു. 3അനന്തരം ഞാൻ പ്രവാ
ചകിയെ പ്രാപിച്ചു. അവൾ ഗർഭം ധരിക്കുക
യും ഒരു പുത്രനു ജന്മമേകുകയും ചെയ്തു.
അപ്പോൾ യഹോവ എന്നോടു പറഞ്ഞു, "കുട്ടി
ക്ക് മഹേർ-ശാലാൽ ഹാശ്-ബസ് എന്നു പേരി
ടുക. 4എന്തുകൊണ്ടെന്നാൽ, കുട്ടി 'അമ്മ',
'അപ്പൻ' എന്നൊക്കെ പറയാൻ തുടങ്ങുംമുമ്പേ
ദൈവം ദമസ്കസിലും ശമര്യയിലുമുള്ള സർവ്വ
സമ്പത്തും ധനവും എടുത്തുകൊണ്ടു പോകുക
യും അതെല്ലാം അശ്ശൂരിലെ രാജാവിനു നൽകു
കയും ചെയ്യും."
5യഹോവ വീണ്ടും എന്നോടു സംസാരിച്ചു.
6എൻെറ യജമാനൻ പറഞ്ഞു, "ശീലോഹിലെ
മെല്ലെയൊഴുകുന്ന തടാകത്തിലെ വെള്ളം സ്വീ
കരിക്കാൻ ഇവർ വിസമ്മതിക്കുന്നു. ഇവർ
രെസീനിലും രെമല്യാവിൻെറ പുത്രനിലും
(പേക്കഹ്) സന്തുഷ്ടരാണ്. 7എന്നാൽ ഞാൻ,
യഹോവ, അശ്ശൂരിലെ രാജാവിനെയും അയാ
ളുടെ മുഴുവൻ ശക്തിയെയും നിങ്ങൾക്കെതിരെ
കൊണ്ടുവരും. യൂഫ്രട്ടീസ് നദിയിൽനിന്നുള്ള
വലിയൊരു ജലപ്രവാഹംപോലെ അവർ വരും.
വെള്ളം ഉയർന്ന് കരകവിയും പോലെയായിരി
ക്കുമത്. 8ആ വെള്ളം നദിയിൽനിന്നും തെറിച്ച്
യെഹൂദയിലേക്കൊഴുകും. വെള്ളം യെഹൂദയു
ടെ കണ്ഠത്തോളം ഉയരുകയും അതിനെ ഏതാ
ണ്ടു മുക്കിക്കളയുകയും ചെയ്യും.
"ഇമ്മാനൂവേലേ, ഈ പ്രളയം നിൻെറ രാജ്യ
ത്തെ മുഴുവനും വിഴുങ്ങുംവരെ പരക്കും."

## തൻെറ ദാസന്മാരെ യഹോവ സംരക്ഷിക്കുന്നു

9രാഷ്ട്രങ്ങളേ, യുദ്ധത്തിനു തയ്യാറാകുക!
നിങ്ങൾ തോല്പിക്കപ്പെടും. വിദൂര രാഷ്ട്രങ്ങളേ
ശ്രദ്ധിക്കുക! പോരിന് ഒരുങ്ങുക! നിങ്ങൾ പരാജ
യപ്പെടും.
10പോരാട്ടത്തിനായി പദ്ധതികളിടുക! നിങ്ങ
ളുടെ പദ്ധതികൾ പൊളിയും. നിങ്ങളുടെ സൈ
ന്യങ്ങൾക്കു കല്പന നൽകുക! നിങ്ങളുടെ കല്പന
കൾ നിഷ്ഫലമാകും. എന്തുകൊണ്ടെന്നാൽ,
ദൈവം ഞങ്ങളോടൊപ്പമാകുന്നു!

## യെശയ്യാവിനുള്ള താക്കീതുകൾ

11യഹോവ തൻെറ മഹാശക്തിയാൽ
എന്നോടു സംസാരിച്ചു. ഈ ജനതയെപ്പോ
ലെയാകരുതെന്ന് യഹോവ എനിക്കു മുന്നറി
യിപ്പു നൽകി. യഹോവ പറഞ്ഞു, 12"ഓരോരു
ത്തരും പറയുന്നത് മറ്റുള്ളവർ തങ്ങൾക്കെതിരെ
ഗൂഢാലോചന നടത്തുന്നുണ്ടെന്നാണ്. നീ
അതൊന്നും വിശ്വസിക്കരുത്. അവർ ഭയപ്പെടു
ന്നതിനെ ഭയക്കുകയുമരുത്. അക്കാര്യങ്ങളെ ഭയ
പ്പെടരുത്!"
13നീ ഭയപ്പെടേണ്ട ഒരുവൻ സർവ്വശക്തനായ
യഹോവയാകുന്നു. നീ ആദരിക്കേണ്ടവനും ഭയ
പ്പെടേണ്ടവനും അവനാകുന്നു. 14യഹോവയെ
നീ ആദരിക്കുകയും അവനെ പരിശുദ്ധനെന്നു
കരുതുകയും ചെയ്താൽ അവൻ നിനക്കൊരു
അഭയസ്ഥാനമായിരിക്കും. എന്നാൽ നീ അവ
നെ ആദരിക്കുന്നില്ല. അതിനാൽ ദൈവം
നിങ്ങൾ തട്ടിവീഴുന്ന ഒരു പാറപോലെയാകു
ന്നു. അവൻ യിസ്രായേലിലെ രണ്ടു കുടുംബ
ങ്ങളും ഇടറിവീഴാനിടയാക്കുന്ന പാറയാകുന്നു.
യെരൂശലേമിലെ മുഴുവൻ ജനതയെയും പിടി
കൂടാനുള്ള കെണിയാണു യഹോവ. 15(അനേ
കം പേർ ആ പാറയിൽ തട്ടിവീണു തകരും.
അവർ കെണിയിൽ പിടിക്കപ്പെടും.)
16യെശയ്യാവു പറഞ്ഞു, "ഒരു കരാറുണ്ടാക്കി
മുദ്രവയ്ക്കുക. എൻെറ ഉപദേശങ്ങൾ ഭാവി

ക്കായി സൂക്ഷിക്കുക. എന്റെ ഭക്തന്മാർ നോക്കി
നിൽക്കെ അങ്ങനെ ചെയ്യുക. 17കരാർ ഇതാകു
ന്നു:
ഞങ്ങളെ സഹായിക്കാൻ ഞാൻ യഹോ
വയെ കാത്തു നിൽക്കും. യാക്കോബിന്റെ കുടും
ബത്തെച്ചൊല്ലി യഹോവ ലജ്ജിക്കുന്നു. അവൻ
അവരെ നോക്കാൻകൂടി മടിക്കുന്നു. പക്ഷേ
ഞാൻ യഹോവയ്ക്കായി കാത്തിരിക്കുന്നു.
അവൻ ഞങ്ങളെ രക്ഷിക്കും.
18"എന്റെ കുട്ടികളും ഞാനും യിസ്രായേൽ
ജനതയ്ക്കുള്ള അടയാളങ്ങളും തെളിവുകളുമാ
കുന്നു. ഞങ്ങളെ സർവ്വശക്തനായ യഹോവ-
സീയോൻപർവ്വതത്തിൽ ജീവിക്കുന്ന യഹോവ
-അയച്ചതാണ്."
19ചിലർ പറയുന്നു, "ഭാവിപ്രവാചകരോടും
വെളിച്ചപ്പാടന്മാരോടും എന്താണു ചെയ്യേണ്ട
തെന്നു ചോദിക്കുക." (ഈ ഭാവി പ്രവാചകരും
വെളിച്ചപ്പാടന്മാരും പിറുപിറുക്കുകയും പക്ഷി
കളെപ്പോലെ ശബ്ദമുണ്ടാക്കുകയും ചെയ്യുന്നു.
തങ്ങൾക്കു ഗൂഢ വസ്തുതകളറിയാമെന്ന് ആളു
കളെക്കൊണ്ടു കരുതിക്കാനാണത്.) പക്ഷേ,
ഞാൻ നിങ്ങളോടു പറയുന്നതെന്തെന്നാൽ,
ജനം തങ്ങളുടെ ദൈവത്തോടു സഹായമപേ
ക്ഷിക്കണമെന്നാണ്! ഭാവിപറയുന്നവരും വെളി
ച്ചപ്പാടന്മാരും മരിച്ചവരോടു എന്തു ചെയ്യണ
മെന്ന് ചോദിക്കുന്നു. ജീവിച്ചിരിക്കുന്നവർ മരി
ച്ചവരോട് എന്തെങ്കിലും ആവശ്യപ്പെടുന്നതെ
ന്തിനാണ്?
20ഉപദേശങ്ങളും കരാറും നിങ്ങൾ അനുസരി
ക്കണം. ഈ കല്പനകൾ അനുസരിച്ചില്ലെങ്കിൽ
നിങ്ങൾ തെറ്റായ കല്പനകളനുസരിക്കാനിടയാ
യേക്കാം. (മന്ത്രവാദികളും ഭാവിപ്രവാചകന്മാ
രും പുറപ്പെടുവിക്കുന്ന കല്പനകളാണ് തെറ്റാ
യവ. ആ കല്പനകൾ വിലകെട്ടവയാണ്; അവ
യെ അനുകരിച്ചതുകൊണ്ട് നിങ്ങൾ ഒന്നും നേടു
കയില്ല.)
21നീ ആ തെറ്റായ കല്പനകൾ പിന്തുടർന്നാൽ
ദേശത്ത് ദുരിതങ്ങളും പട്ടിണിയുമുണ്ടാകും. ജന
ങ്ങൾ വിശക്കുന്നവരാകും. അപ്പോൾ അവർ
കോപിഷ്ഠരാവുകയും തങ്ങളുടെ രാജാവിനെ
യും അവരുടെ ദൈവത്തെയും ദുഷിച്ചു പറയു
കയും ചെയ്യും. അനന്തരം അവർ സഹായത്തി
നായി ദൈവത്തിനുനേർക്കു തലയുയർത്തും.
22അവർ ചുറ്റിലുമുള്ള തങ്ങളുടെ ദേശത്തു നോ
ക്കുകയാണെങ്കിൽ ദുരിതങ്ങളും നിരാശപ്പെടു
ത്തുന്ന ഇരുട്ടും-സ്വരാജ്യത്തുനിന്നും പുറത്താക്ക
പ്പെട്ടവരുടെ ഇരുണ്ടദു:ഖം-മാത്രമേ കാണാനു
ണ്ടാകൂ. ആ ഇരുട്ടിൽ കുടുങ്ങിയവർക്ക് സ്വയം
രക്ഷപ്പെടാനുമാവില്ല.

### ഒരു പുതുദിനം വരുന്നു

9 പഴയകാലത്ത്, സെബൂലൂന്റെയും നഫ്താ
ലിയുടെയും ദേശം അപ്രധാനമായിരുന്നെ
ന്ന് ജനം കരുതി. എന്നാൽ സമുദ്രത്തിനടുത്തുള്ള
ദേശത്തെയും യോർദ്ദാൻനദിയുടെ മറുകരയെ
യും യെഹൂദരല്ലാത്തവർ വസിക്കുന്ന ഗലീല
യെയും പിന്നീടൊരിക്കൽ ദൈവം മഹത്താക്കും.
2അവർ ഇരുട്ടിൽ വസിച്ചു. പക്ഷേ അവർ
ഒരു മഹാപ്രകാശം കാണും. നരകംപോലെ ഇരു
ണ്ട ഒരിടത്താണവർ വസിച്ചത്. എന്നാൽ "മഹ
ത്തായ പ്രകാശം" അവർക്കുമേൽ തിളങ്ങും.
3ദൈവമേ, നീ രാജ്യത്തെ വളർത്തും. മനു
ഷ്യരെ നീ സന്തോഷിപ്പിക്കും. ജനം അവരുടെ
ആഹ്ലാദം നിന്നോടു പ്രകടിപ്പിക്കുകയും
ചെയ്യും. വിളവെടുപ്പു സമയത്തെ ആഹ്ലാദം
പോലെയാണത്. യുദ്ധവിജയത്തിൽ നിന്നു
നേടിയ വസ്തുക്കൾ പങ്കുവയ്ക്കുന്ന സമയ
ത്തെ ആഹ്ലാദം പോലെയാണത്. 4എന്തുകൊ
ണ്ടെന്നാൽ, മഹാഭാരം നീ എടുത്തുമാറ്റും. മനു
ഷ്യരുടെ പുറത്തുനിന്നും ഭാരമേറിയ നുകം നീ
എടുത്തു മാറ്റും. നിന്റെ ജനത്തെ ശിക്ഷിക്കാൻ
ശത്രു ഉപയോഗിച്ച വലിയ ദണ്ഡ് നീ എടുത്തു
മാറ്റും. മിദ്യാനെ നീ തോല്പിച്ച കാലത്തേതു
പോലെയായിരിക്കുമിത്.
5യുദ്ധത്തിൽ മുന്നോട്ടു പോയ മുഴുവൻ
ചെരിപ്പുകളും നശിപ്പിക്കപ്പെടും. രക്തക്കറ
പുരണ്ട മുഴുവൻ വസ്ത്രങ്ങളും നശിപ്പിക്കപ്പെ
ടും. അവ തീയിലെറിയപ്പെടും. 6വിശിഷ്ടശിശു
പിറക്കുമ്പോൾ അങ്ങനെ സംഭവിക്കും. ദൈവം
നമുക്കൊരു പുത്രനെ തരും. അവനായിരിക്കും
ജനത്തെ നയിക്കുന്ന ചുമതല. "അത്ഭുതമന്ത്രി,
ശക്തനായ ദൈവം, നിത്യമായി ജീവിക്കുന്ന
പിതാവ്, സമാധാനത്തിന്റെ രാജകുമാരൻ"
എന്നൊക്കെയായിരിക്കും അവന്റെ നാമം.
7ശക്തിയും സമാധാനവും അവന്റെ രാജ്യത്തു
ണ്ടായിരിക്കും. ദാവീദിന്റെ കുടുംബത്തിൽ
നിന്നുള്ള ഈ രാജാവിനായി അതു വളർന്നു
കൊണ്ടേയിരിക്കും. ഈ രാജാവ് നന്മയും നീതി
യും കൊണ്ട് എന്നെന്നേക്കും രാജ്യം ഭരിക്കും.
സർവ്വശക്തനായ യഹോവയ്ക്കു തന്റെ ജന
ത്തോടു ശക്തമായ സ്നേഹമാണുള്ളത്. ആ
ഗാഢസ്നേഹം കൊണ്ടാണ് അവൻ ഇങ്ങനെ
യൊക്കെ ചെയ്യുന്നത്.

### യിസ്രായേലിനെ ദൈവം ശിക്ഷിക്കും

8എന്റെ യഹോവ യാക്കോബിന്റെ ജനത്തി
നെതിരായി ഒരു കല്പന നൽകി. യിസ്രായേലി
നെതിരെയുള്ള ആ കല്പന അനുസരിക്കപ്പെടും.
9അപ്പോൾ എഫ്രയീമിലെ സകലരും, ശമര്യ
യിലെ നേതാക്കൾ പോലും, ദൈവമാണവരെ
ശിക്ഷിച്ചതെന്നറിയും.
അവരിപ്പോൾ വളരെ അഹങ്കാരികളും പൊ
ങ്ങച്ചക്കാരുമാണ്. 10അവർ പറയുന്നു: "ഈ
ഇഷ്ടികകൾ നിലത്തു വീണേക്കാം, പക്ഷേ
നാം അവ വീണ്ടും നിർമ്മിക്കും. നമ്മൾ ശക്ത
മായ കല്ലുകൾകൊണ്ട് നിർമ്മിക്കപ്പെടും. ഈ
ചെറുവൃക്ഷങ്ങൾ മുറിയ്ക്കപ്പെടും. പക്ഷേ
ഞങ്ങളവിടെ പുതിയ മരങ്ങൾ നടും. പുതിയ
മരങ്ങളാകട്ടെ, വലുതും ശക്തവുമായിരിക്കും."
11അതിനാൽ, യിസ്രായേലിനെതിരെ യുദ്ധം
ചെയ്യാനുള്ളവരെ യഹോവ കണ്ടെത്തും. രെസീ
നിന്റെ ശത്രുക്കളെ യഹോവ അവർക്കെതിരെ
കൊണ്ടുവരും. 12കിഴക്കുനിന്നും അരാമ്യരെയും
പടിഞ്ഞാറുനിന്ന് ഫെലിസ്ത്യരെയും യഹോ
വ കൊണ്ടുവരും. ആ ശത്രുക്കൾ തങ്ങളുടെ
സൈന്യത്തെ ഉപയോഗിച്ച് യിസ്രായേലിനെ
തോല്പിക്കും. എന്നാൽ ദൈവം അപ്പോഴും യി
സ്രായേലിനോടു കോപിച്ചിരിക്കും. യഹോവ
അപ്പോഴും ജനത്തെ ശിക്ഷിക്കാൻ തയ്യാറായിരി
ക്കും.
13ദൈവം ജനത്തെ ശിക്ഷിക്കുമെങ്കിലും
അവർ പാപം ചെയ്യുന്നതു നിർത്തുകയില്ല.
അവർ അവനിലേക്കു മടങ്ങിച്ചെല്ലുകയില്ല.
സർവ്വശക്തനായ യഹോവയെ അവർ പിന്തു
ടരുകയില്ല. 14അതിനാൽ യഹോവ യിസ്രായേ
ലിന്റെ തലയും വാലും മുറിക്കും. ശാഖയും
ഇലയുടെ തണ്ടുമൊക്കെ അവൻ ഒരു ദിവസം
കൊണ്ട് മുറിച്ചുമാറ്റും. 15(മൂപ്പന്മാരെന്നും പ്രമാ

ണിമാരെന്നുമാണ് തലയെന്നതിനർത്ഥം. നുണ
കൾ പറയുന്ന പ്രവാചകർ എന്നാണ് വാലിന
ർത്ഥം.)
16ജനത്തെ നയിക്കുന്നവർ തെറ്റായ മാർഗ്ഗ
ത്തിലൂടെയാണവരെ നയിക്കുന്നത്. അവരെ
പിന്തുടരുന്നവരാകട്ടെ, നശിപ്പിക്കപ്പെടുകയും
ചെയ്യും. 17സർവ്വരും ദുഷ്ടന്മാരാണ്. അതിനാൽ
യഹോവ യുവാക്കളിൽ സന്തുഷ്ടനല്ല. യഹോ
വ അവരുടെ വിധവകളോടും കുട്ടികളോടും
കരുണ കാട്ടുകയുമില്ല. എന്തുകൊണ്ടെന്നാൽ,
സകലരും ദുഷ്ടരാണ്. ദൈവവിരുദ്ധമായ
കാര്യങ്ങൾ മനുഷ്യർ ചെയ്യുന്നു. അവർ നുണ
പറയുന്നു. അതിനാൽ ദൈവം അവരോടു
കോപിച്ചുകൊണ്ടേയിരിക്കും. അവൻ അവരെ
ശിക്ഷിച്ചുകൊണ്ടേയിരിക്കും.
18ചെറിയൊരഗ്നി പോലെയാണു തിന്മ.
അഗ്നി ആദ്യം കളകളെയും മുൾപ്പടർപ്പുകളെ
യും എരിച്ചു കളയുന്നു. പിന്നെ അത് ആളി
പ്പടർന്ന് കാട്ടിലെ പൊന്തകളെ കരിയ്ക്കുന്നു.
അവസാനം അതൊരു മഹാഗ്നിയായിത്തീരു
കയും എല്ലാറ്റിനെയും പുകയാക്കി മാറ്റുകയും
ചെയ്യുന്നു.
19സർവ്വശക്തനായ യഹോവ കോപിച്ചിരി
ക്കുന്നു, അതിനാൽ ദേശം മുഴുവനും അഗ്നിക്കി
രയാകും. സകലരും ആ അഗ്നിയിൽ എരിക്ക
പ്പെടും. തന്റെ സഹോദരനെപ്പോലും രക്ഷി
ക്കാൻ ആരും തുനിയുകയില്ല. 20വലതുവശത്ത്
ജനം എന്തോ കടിച്ചുപറിക്കുന്നു. പക്ഷേ അവർ
ക്കപ്പോഴും വിശക്കും. ഇടതുവശത്തും അവർ
എന്തോ തിന്നും. പക്ഷേ അതുകൊണ്ടും നിറയു
കയില്ല. അനന്തരം ഓരോരുത്തനും തിരിഞ്ഞ്
സ്വന്തം ശരീരം തിന്നും. 21(മനശ്ശെ എഫ്രയീമി
നെതിരെ യുദ്ധം ചെയ്യും, എഫ്രയീം മനശ്ശെയ്
ക്കെതിരെയും യുദ്ധം ചെയ്യും എന്നാണിതിന
ർത്ഥം. പിന്നെ, അവ രണ്ടും യെഹൂദയ്ക്കെതിരെ
തിരിയുകയും ചെയ്യും.)
യഹോവ ഇപ്പോഴും യിസ്രായേലിനെതിരെ
കോപിഷ്ഠനാണ്. തന്റെ ജനത്തെ ശിക്ഷി
ക്കാൻ യഹോവ ഇപ്പോഴും സന്നദ്ധനാണ്.
10 ദുഷ്ടനിയമങ്ങളെഴുതുന്ന നിയമനിർമ്മാ
താക്കളെ നോക്കുക. മനുഷ്യനു ജീവിതം
ദുസ്സഹമാക്കുന്ന നിയമങ്ങളാണവരുണ്ടാക്കു
ന്നത്. 2പാവങ്ങളോടു നീതി കാട്ടാത്തവരാണ
വർ. പാവങ്ങളുടെ അവകാശങ്ങൾ അവർ കവ
ർന്നെടുക്കുന്നു. വിധവകളെയും അനാഥരെയും
കൊള്ളയടിക്കാൻ അവരനുവദിക്കുന്നു.
3നിയമനിർമ്മാതാക്കളേ, നിങ്ങൾ ചെയ്തിരി
ക്കുന്നതിന്റെ വിശദീകരണം നിങ്ങൾ നൽകേ
ണ്ടിവരും. അപ്പോൾ നിങ്ങളെന്തു ചെയ്യും? വിദൂ
രമായൊരു രാജ്യത്തു നിന്നാണു നിങ്ങളുടെ
വിനാശം വരിക. അപ്പോൾ സഹായത്തിനായി
നിങ്ങൾ എങ്ങോട്ടോടും? നിങ്ങളുടെ പണവും
സമ്പത്തുമൊന്നും നിങ്ങളെ രക്ഷിക്കുകയില്ല.
4ഒരു തടവുകാരനെപ്പോലെ നിങ്ങൾക്കു നമ
സ്കരിക്കേണ്ടിവരും. മരണമടഞ്ഞവനെപ്പോ
ലെ നിങ്ങൾ നിലംപതിക്കും. എന്നാൽ അതു
നിങ്ങളെ സഹായിക്കയില്ല! ദൈവം അപ്പോഴും
കോപിക്കും. അപ്പോഴും നിങ്ങളെ ശിക്ഷിക്കാൻ
ദൈവം സന്നദ്ധനായിരിക്കും.
5ദൈവം പറയും, “അശ്ശൂരിനെ ഞാനൊരു
വടിപോലെ ഉപയോഗിക്കും. കോപത്താൽ,
യിസ്രായേലിനെ ശിക്ഷിക്കാൻ ഞാൻ അശ്ശൂ
രിനെ ഉപയോഗിക്കും. 6തിന്മകൾ ചെയ്യുന്നവർ
ക്കെതിരെ യുദ്ധം ചെയ്യാൻ അശ്ശൂരിനെ ഞാൻ
അയയ്ക്കും. ഞാനവരോടു കോപിച്ചിരിക്കുന്നു.
അതിനാൽ അവർക്കെതിരെ യുദ്ധം ചെയ്യാൻ
ഞാൻ അശ്ശൂരിനോടു കല്പിക്കും. അശ്ശൂർ അവരെ
തോല്പിക്കുകയും അവരുടെ ധനം അപഹരിക്കു
കയും ചെയ്യും. യിസ്രായേൽ അശ്ശൂരിന് തെരു
വിൽ നടക്കുമ്പോൾ കാലിനടിയിൽപ്പെടുന്ന
ചെളിപോലെയാകും.
7എന്നാൽ ഞാനവരെ ഉപയോഗിക്കുമെന്ന്
അശ്ശൂർ മനസ്സിലാക്കുകയില്ല. അവൻ എനി
ക്കൊരായുധമാണെന്ന് അശ്ശൂർ കരുതുന്നില്ല.
മറ്റുള്ളവരെ നശിപ്പിക്കണമെന്നേ അവർക്കുള്ളൂ.
അനവധി രാഷ്ട്രങ്ങളെ നശിപ്പിക്കണമെന്നു
മാത്രമേ അശ്ശൂർ ആലോചിക്കുന്നുള്ളൂ. 8അശ്ശൂർ
അവനോടു തന്നെ പറയുന്നു, ‘എന്റെ നേതാ
ക്കളെല്ലാം രാജാക്കന്മാരെപ്പോലെയാകുന്നു!
9കാൽനോ നഗരം കർക്കെമീശ്നഗരം പോലെ
യാകുന്നു. അർപ്പാദ്നഗരം ഹമാത്ത് നഗരം പോ
ലെയുമാകുന്നു. ശമര്യാനഗരം ദമസ്കസ്നഗരം
പോലെയാകുന്നു. 10ആ ദുഷ്ട രാഷ്ട്രങ്ങളെ
ഞാൻ തോല്പിക്കുകയും ഇപ്പോൾ അവയെ നിയ
ന്ത്രിക്കുകയും ചെയ്യുന്നു. അവർ ആരാധിക്കുന്ന
വിഗ്രഹങ്ങൾ യെരൂശലേമിന്റെയും ശമര്യയു
ടെയും വിഗ്രഹങ്ങളെക്കാൾ ശ്രേഷ്ഠമാകുന്നു.
11ശമര്യയെയും അവളുടെ വിഗ്രഹങ്ങളെയും
ഞാൻ പരാജയപ്പെടുത്തി. യെരൂശലേമിനെയും
അവളുടെ ജനം ഉണ്ടാക്കിയ വിഗ്രഹങ്ങളെയും
ഞാൻ പരാജയപ്പെടുത്തും.’”
12യെരൂശലേമിനോടും സീനായിപർവ്വത
ത്തോടും ചെയ്യാനുദ്ദേശിച്ചതു മുഴുവൻ എന്റെ
യജമാനൻ പൂർത്തീകരിക്കും. അനന്തരം യഹോ
വ അശ്ശൂരിനെ ശിക്ഷിക്കും. അശ്ശൂരിന്റെ രാജാ
വ് വളരെ അഹങ്കാരിയാകുന്നു. അവന്റെ അഹ
ങ്കാരം അവനെക്കൊണ്ട് അനവധി തിന്മകൾ
ചെയ്യിച്ചു. അതിനാൽ ദൈവം അവനെ ശിക്ഷി
ക്കും.
13അശ്ശൂരിന്റെ രാജാവു പറയുന്നു, “ഞാൻ
വളരെ ജ്ഞാനിയാകുന്നു. എന്റെ സ്വന്തം
ജ്ഞാനം കൊണ്ടും ശക്തികൊണ്ടും പല മഹാ
കാര്യങ്ങളും ഞാൻ ചെയ്തിട്ടുണ്ട്. അനേകം
രാഷ്ട്രങ്ങളെ ഞാൻ തോല്പിച്ചിരിക്കുന്നു. അവരു
ടെ ധനം ഞാനപഹരിച്ചിട്ടുണ്ട്. അവരുടെ ജന
ത്തെ ഞാൻ അടിമകളാക്കിയിട്ടുമുണ്ട്. അതിശ
ക്തനാണു ഞാൻ. 14എന്റെ സ്വന്തം കൈകൾ
കൊണ്ട് അവരുടെയെല്ലാം ധനം പക്ഷിക്കൂട്ടിൽ
നിന്നും മുട്ട കൈയിട്ടെടുക്കുമ്പോലെ ഞാൻ
കവർന്നെടുത്തു. പക്ഷി പലപ്പോഴും മുട്ടയും
കൂടും വിട്ടുപോകാറുണ്ട്. കൂടുകാക്കാൻ ആരു
മുണ്ടാകില്ല. ചിറകടിക്കാനോ ബഹളമുണ്ടാക്കി
തടയാനോ ഒരു പക്ഷിയുമില്ല. അതിനാൽ മനു
ഷ്യർ മുട്ട എടുക്കുന്നു. അതേപോലെ ഭൂമിയിലെ
സകല മനുഷ്യരെയും എടുക്കുന്നതിൽനിന്നും
എന്നെ തടയാനും ആരുമുണ്ടായിരുന്നില്ല.”

### അശ്ശൂരിന്റെ ശക്തിയെ ദൈവം നിയന്ത്രിക്കുന്നു

15കോടാലി, അതിനെക്കൊണ്ടു വെട്ടുന്നവ
നെക്കാൾ ശ്രേഷ്ഠമല്ല. അറക്കവാൾ അതുകൊ
ണ്ടറക്കുന്നവനെക്കാൾ ശ്രേഷ്ഠമല്ല. എന്നാൽ
താൻ ദൈവത്തെക്കാൾ കൂടുതൽ പ്രധാനിയും
ശക്തനുമാണെന്ന് അശ്ശൂർ കരുതുന്നു. വടിയെ
ടുത്ത് ആരെയെങ്കിലും തല്ലുന്നവനെക്കാൾ വടി
ശക്തവും ശ്രേഷ്ഠമാകുന്നതുപോലെയാണിത്.
16താൻ മഹാനെന്ന് അശ്ശൂർ കരുതുന്നു. പക്ഷേ
സർവ്വശക്തനായ യഹോവ അശ്ശൂരിനെതിരെ

ഒരു മഹാരോഗത്തെ അയയ്ക്കും. രോഗിക്കു
ഭാരം കുറയുമ്പോലെ അശ്ശൂരിന് തന്റെ സമ്പ
ത്തും ശക്തിയും നഷ്ടമാകും. അനന്തരം അശ്ശൂ
രിന്റെ തേജസ്സ് നശിപ്പിക്കപ്പെടും. എല്ലാം നശി
ക്കുംവരെ കത്തുന്ന അഗ്നിപോലെയായിരിക്കു
മത്. 17യിസ്രായേലിന്റെ പ്രകാശം (ദൈവം)
തീജ്വാലപോലെയായിരിക്കും. പരിശുദ്ധനായ
വൻ ഒരു തീനാളം പോലെയായിരിക്കും. ആദ്യം
കളകളെയും മുൾച്ചെടികളെയും നശിപ്പിക്കുന്ന
ജ്വാലപോലെയായിരിക്കുമവൻ. 18അനന്തരം
ജ്വാല വളരുകയും വന്മരങ്ങളെയും മുന്തിരി
ത്തോപ്പുകളെയും കരിച്ചുകളയുകയും ചെയ്യു
ന്നു. അവസാനം, എല്ലാം-മനുഷ്യർപോലും
നശിപ്പിക്കപ്പെടുന്നു. ദൈവം അശ്ശൂരിനെ നശി
പ്പിക്കുമ്പോഴും അങ്ങനെയായിരിക്കും. ദ്രവി
ക്കുന്ന വിറകു പോലെയായിരിക്കും അശ്ശൂർ.
19വനത്തിൽ ഏതാനും മരങ്ങൾ മാത്രം അവശേ
ഷിക്കും. പക്ഷേ, ഒരു കുട്ടിക്കുപോലും അവ
എണ്ണിത്തീർക്കാം.

20ആ സമയം, യിസ്രായേലിൽ ജീവനോടെ
അവശേഷിക്കുന്നവരും യാക്കോബിന്റെ കുടും
ബത്തിൽനിന്നുള്ളവരും തങ്ങളെ മർദ്ദിക്കുന്ന
വനെ ആശ്രയിക്കുന്നത് തുടരുകയില്ല. യഹോവ
യെ, യിസ്രായേലിന്റെ വിശുദ്ധനെ ആശ്രയി
ക്കണമെന്ന് അവർ പഠിക്കും. 21യാക്കോബിന്റെ
കുടുംബത്തിൽ അവശേഷിക്കുന്നവർ വീണ്ടും
ശക്തനായ ദൈവത്തെ പിന്തുടരും.

22നിന്റെ ജനം വളരെയുണ്ട്. സമുദ്രത്തിലെ
മണൽത്തരികളെപ്പോലെയാണവർ. എന്നാൽ
യഹോവയിങ്കലേക്കു തിരികെ വരാൻ ചിലർ
മാത്രമേ അവശേഷിക്കൂ. അവർ ദൈവത്തിങ്കലേ
ക്കു മടങ്ങും. പക്ഷേ ആദ്യം നിന്റെ രാജ്യം
നശിപ്പിക്കപ്പെടും. താൻ ദേശത്തെ തകർക്കുമെ
ന്ന് ദൈവം പ്രഖ്യാപിച്ചിരിക്കുന്നു. അനന്തരം
നിറഞ്ഞൊഴുകുന്ന നദിപോലെ ആ ദേശത്തേ
ക്കു നന്മ ഒഴുകുകയും ചെയ്യും. 23എന്റെ യജമാ
നൻ, സർവ്വശക്തനായ യഹോവ ഈ ദേശത്തെ
തീർച്ചയായും നശിപ്പിക്കും.

24എന്റെ യജമാനൻ, സർവ്വശക്തനായ
യഹോവ പറയുന്നു, "സീയോൻവാസികളായ
എന്റെ ജനമേ, അശ്ശൂരിനെ ഭയക്കേണ്ടതില്ല!
മുമ്പ് ഈജിപ്ത് നിങ്ങളെ അടിച്ചതുപോലെ
അവൻ നിങ്ങളെ അടിക്കും. നിന്നെ വേദനിപ്പി
ക്കാൻ അശ്ശൂർ വടി ഉപയോഗിക്കുമ്പോലെ
ആയിരിക്കുമത്. 25പക്ഷേ, ചെറിയൊരു കാല
ത്തിനുശേഷം എന്റെ കോപം അവസാനിക്കും.
അശ്ശൂർ നിങ്ങളെ വേണ്ടത്ര ശിക്ഷിച്ചതിൽ
ഞാൻ സംതൃപ്തനാകും."

26അനന്തരം സർവ്വശക്തനായ യഹോവ
അശ്ശൂരിനെ ചാട്ടവാറുകൊണ്ടടിക്കും. മുമ്പ്
യഹോവ രാവേൻ പാറയിൽ വച്ച് മിദ്യാനെ
തോല്പിച്ചു. യഹോവ അശ്ശൂരിനെ ആക്രമിക്കു
മ്പോഴും അങ്ങനെ തന്നെയായിരിക്കും. മുമ്പ്
യഹോവ ഈജിപ്തിനെ ശിക്ഷിച്ചു-കടലിനു
മീതേ വടി ഉയർത്തുകയും തന്റെ ജനത്തെ
ഈജിപ്തിൽനിന്നും നയിക്കുകയും ചെയ്തു.
യഹോവ തന്റെ ജനത്തെ അശ്ശൂരിൽനിന്നു
രക്ഷിക്കുമ്പോഴും അങ്ങനെയായിരിക്കും.

27അശ്ശൂർ നിങ്ങൾക്ക് ദുരിതങ്ങൾ കൊണ്ടു
വരും-നിങ്ങളുടെ ചുമലിൽ കെട്ടിവയ്ക്കുന്ന
നുകം പോലെയുള്ള ഭാരങ്ങളായിരിക്കും അത്.
പക്ഷേ ആ നുകം നിങ്ങളുടെ പിടലിയിൽ
നിന്നും എടുത്തുമാറ്റപ്പെടും. നിങ്ങളുടെ കരു
ത്തി(ദൈവം)നാൽ ആ ദണ്ഡ് തകർക്കപ്പെടും.

### അശ്ശൂർസൈന്യം യിസ്രായേലിനെ ആക്രമിക്കുന്നു

28"അവശിഷ്ടങ്ങൾ"ക്കടുത്ത് (അയ്യാത്ത്)
സൈന്യം പ്രവേശിക്കും. "മെതിക്കളത്തി"ലൂടെ
(മിഗ്രോൻ) സൈന്യം നടന്നുപോകും. സൈന്യം
തങ്ങളുടെ ഭക്ഷണം "കലവറ"യിൽ (മീക്മാശ്)
സൂക്ഷിക്കും. 29"കടത്തി" (മാബറാഹ്)ലൂടെ
സൈന്യം നദി കുറുകെകടക്കും. അവർ ഗേബ
യിൽ ഉറങ്ങും. റാമാ ഭയപ്പെടും. ശൌലിന്റെ
ഗിബെയയിലുള്ള ജനം ഓടിപ്പോകും.

30ബഥ്-ഗല്ലീമേ, കരയുക. ലയേശേ ശ്രദ്ധി
ക്കുക! അനാഥോത്തേ മറുപടി നൽകുക! 31മദ്മേ
നായിലെ ജനം ഓടിപ്പോവുകയാണ്. ഗെബീമി
ലെ ജനം ഒളിച്ചിരിക്കുകയാണ്. 32ഈ ദിവസം
സൈന്യം നോബിൽ നിൽക്കും. യെരൂശലേ
മിലെ പർവ്വതമായ സീനായിപർവ്വതത്തിനെ
തിരെ യുദ്ധം ചെയ്യാൻ സൈന്യം തയ്യാറെടു
ക്കും.

33കണ്ടാലും! നമ്മുടെ യജമാനനായ സർവ്വശ
ക്തനായ യഹോവ മഹാവൃക്ഷത്തെ (അശ്ശൂർ)
അരിഞ്ഞിടും. തന്റെ മഹാശക്തിയാലാണ്
യഹോവയങ്ങനെ ചെയ്യുക. മഹാന്മാരും പ്രമാ
ണിമാരുമായവർ വീഴ്ത്തപ്പെടും-അവർ അപ്ര
ധാനികളാകും. 34യഹോവ തന്റെ കോടാലി
കൊണ്ട് കാട് വെട്ടിയിടും. ലെബാനോനിലെ
മഹാവൃക്ഷങ്ങൾ (പ്രമാണിമാർ) വീഴുകയും
ചെയ്യും.

### സമാധാനത്തിന്റെ രാജാവ് വരുന്നു

11 യിശ്ശായിയുടെ കുറ്റിയിൽനിന്നും ഒരു
കൊച്ചുമരം (ശിശു) വളരാൻ തുടങ്ങും.
യിശ്ശായിയുടെ വേരുകളിൽ നിന്നായിരിക്കും
ആ ശാഖ വളരുക. 2യഹോവയുടെ ആത്മാവ്
ആ ശിശുവിലുണ്ടായിരിക്കും. ജ്ഞാനം, ധാര
ണാശക്തി, മാർഗ്ഗനിർദ്ദേശം, ശക്തി എന്നിവ
ആത്മാവു നൽകുന്നു. യഹോവയെ അറിയാ
നും ആദരിക്കാനും ആത്മാവ് ശിശുവിനെ സഹാ
യിക്കുകയും ചെയ്യും. 3ഈ ശിശു യഹോവയെ
ആദരിക്കുകയും അത് ശിശുവിനെ സന്തോഷി
പ്പിക്കുകയും ചെയ്യും.

കാര്യങ്ങൾ കാണുന്നതിനനുസരിച്ച് ഈ
ശിശു ന്യായവിധി നടത്തുകയില്ല. കേൾക്കുന്ന
തിനനുസരിച്ചും അവൻ വിധിക്കുകയില്ല. 4-5പാ
വങ്ങളെ അവൻ നീതിയോടെയും വിശ്വാസ്യ
തയോടെയും വിധിക്കും. ദേശത്തെ ദരിദ്രർ
ക്കായി കാര്യങ്ങൾ ചെയ്യുന്നതിനുള്ള തീരുമാ
നങ്ങളെടുക്കുമ്പോൾ അവൻ നീതിമാനായിരി
ക്കും. ജനം ശിക്ഷിക്കപ്പെടണമെന്ന് അവൻ തീരു
മാനിച്ചാൽ, അവൻ കല്പന നൽകുകയും ജനം
ശിക്ഷിക്കപ്പെടുകയും ചെയ്യും. വധിക്കുവാനാ
ണവൻ വിധിക്കുന്നതെങ്കിൽ, അവൻ കല്പിക്കു
മ്പോൾ ആ ദുഷ്ടന്മാർ വധിക്കപ്പെടും. നന്മയും
നീതിയും ഈ ശിശുവിനു കരുത്തേകും. അത
വന് ഒരു അരപ്പട്ട ധരിക്കുമ്പോലെയായിരിക്കും.

6ആ സമയം ചെന്നായ്ക്കൾ ആട്ടിൻകുട്ടിക
ളുമായി സമാധാനത്തിൽ വസിക്കും. കടുവകൾ
കുഞ്ഞാടുകളുമായി സമാധാനത്തോടെ കിട
ക്കും. കന്നുകുട്ടികളും സിംഹങ്ങളും കാളകളും
സമാധാനത്തോടെ ഒരുമിച്ചുകഴിയും. ഒരു കൊ
ച്ചുകുട്ടി അവയെ നയിക്കും. 7പശുക്കളും കരടി
കളും സമാധാനത്തോടെ ഒരുമിച്ചു വസിക്കും.
അവയുടെ കുഞ്ഞുങ്ങളെല്ലാം പരസ്പരം ഉപ
ദ്രവിക്കാതെ ഒരുമിച്ചു കിടക്കും. സിംഹങ്ങൾ
പശുക്കളെപ്പോലെ കച്ചിതിന്നും. പാമ്പുകൾ

പോലും മനുഷ്യരെ ഉപദ്രവിക്കുകയില്ല. 8മൂർഖ
ന്റെ അളയ്ക്കരികെ ഒരു കുട്ടിക്കുപോലും കളി
ക്കാൻ കഴിയും. വിഷപ്പാമ്പിന്റെ മാളത്തി
ലേക്കു കൈയിടാൻ ഒരു കുഞ്ഞിനുപോലും
കഴിയും.
9ഇതെല്ലാം സൂചിപ്പിക്കുന്നത് അവിടെ സമാ
ധാനം പുലരുമെന്നാണ്-ആരും മറ്റൊരാളെ ഉപ
ദ്രവിക്കുകയില്ല. എന്റെ വിശുദ്ധപർവ്വതത്തി
ലുള്ളവർ ഒന്നും നശിപ്പിക്കാനാഗ്രഹിക്കുക
യില്ല. എന്തുകൊണ്ടെന്നാൽ, ജനം സത്യമായും
യഹോവയെ അറിയും. സമുദ്രത്തിൽ വെള്ളം
നിറഞ്ഞിരിക്കുമ്പോലെ അവരിൽ അവനെപ്പ
റ്റിയുള്ള അറിവു നിറയും.
10ആ സമയം യിശ്ശായിയുടെ കുടുംബ
ത്തിൽ നിന്നൊരു വിശിഷ്ടവ്യക്തിയുണ്ടാകും.
അയാൾ ഒരു പതാക പോലെയായിരിക്കും.
എല്ലാ രാഷ്ട്രങ്ങളും അവനുചുറ്റിലും ഒത്തുകൂട
ണമെന്ന് ആ "പതാക" സൂചിപ്പിക്കും. തങ്ങൾ
ചെയ്യേണ്ടതെന്തൊക്കെയെന്ന് രാഷ്ട്രങ്ങൾ
അവനോടു ചോദിക്കും. അവൻ ഉണ്ടായിരിക്കു
ന്ന സ്ഥലം തേജസ്സ് കൊണ്ടു നിറയ്ക്കപ്പെടും.
11ആ സമയം എന്റെ യജമാനൻ (ദൈവം)
അവശേഷിക്കുന്ന തന്റെ ജനത്തെ വീണ്ടും
എത്തിപ്പിടിച്ചു കൊണ്ടുപോകും. ദൈവം
രണ്ടാം തവണയായിരിക്കുമതു ചെയ്യുന്നത്.
(അശ്ശൂർ, വടക്കൻഈജിപ്ത്, തെക്കൻഈജിപ്ത്,
എത്യോപ്യ, ഏലാം, ബാബിലോൺ, ഹമാത്ത്
എന്നിവിടങ്ങളിലും ലോകത്തെമ്പാടുമുള്ള
വിദൂരരാഷ്ട്രങ്ങളിലും അവശേഷിക്കുന്ന ദൈ
വത്തിന്റെ ജനതയാണവർ.)
12ഈ "പതാക" ദൈവം എല്ലാ ജനത്തിനു
മുള്ള അടയാളമായി ഉയർത്തും. യിസ്രായേലി
ലെയും യെഹൂദയിലെയും ജനം അവരുടെ
രാജ്യത്തുനിന്നും തുരത്തപ്പെട്ടു. ജനം ഭൂമിയിലെ
സകല വിദൂരപ്രദേശങ്ങളിലും ചിതറിക്കപ്പെട്ടു.
എന്നാൽ ദൈവം അവരെ ഒരുമിച്ചു ചേർക്കും.
13ആ സമയം എഫ്രയീം (യിസ്രായേൽ) യെ
ഹൂദയോട് അസൂയപ്പെടുകയില്ല. യെഹൂദയ്ക്ക്
ഒരു ശത്രുവും അവശേഷിക്കുകയില്ല. യെഹൂ
ദാ എഫ്രയീമിന് കുഴപ്പങ്ങളുണ്ടാക്കുകയില്ല.
14പക്ഷേ യെഹൂദയും എഫ്രയീമും ഫെലിസ്ത്യ
രെ ആക്രമിക്കും. കൊച്ചുമൃഗത്തെപ്പിടിക്കാൻ
താഴ്ന്നു പറക്കുന്ന പക്ഷികളെപ്പോലെയായി
രിക്കും ആ രണ്ടു രാഷ്ട്രങ്ങളും. അവരിരുവരും
ഒരുമിച്ച് കിഴക്കുള്ളവരുടെ ധനം മുഴുവനും
കവർന്നെടുക്കും. ഏദോം, മോവാബ്, അമ്മോൻ
എന്നിവിടങ്ങളിലുള്ള ജനത്തെ എഫ്രയീമും
യെഹൂദയും നിയന്ത്രിക്കും.
15യഹോവ കോപാകുലനാവുകയും ഈജി
പ്തിലെകടൽ വിഭജിക്കുകയും ചെയ്തു. അതേ
പോലെ യഹോവ യൂഫ്രട്ടീസ്നദിക്കു മുകളിൽ
തന്റെ കൈവീശും. അവൻ നദിയെ അടിക്കു
കയും നദി ഏഴു കൊച്ചുപുഴകളാവുകയും
ചെയ്യും. അവയ്ക്ക് ആഴമുണ്ടായിരിക്കുകയില്ല-
ചെരിപ്പു ധരിച്ച് മനുഷ്യർക്ക് നദികടക്കാനും
കഴിയും. 16അവശേഷിക്കുന്ന ദൈവത്തിന്റെ
ജനത്തിന് അശ്ശൂർ വിടാൻ ഒരു വഴി കണ്ടെത്തും.
ദൈവം ഈജിപ്തിൽനിന്നും മനുഷ്യരെ മോചി
പ്പിച്ച കാലത്തേതു പോലെയാണത്.

### ദൈവത്തിനൊരു സ്തുതിഗീതം

12 ആ സമയം നീ പറയും: "യഹോവേ
നിന്നെ ഞാൻ സ്തുതിക്കുന്നു! നീ
എന്നോടു കോപിച്ചിരിക്കുന്നു. എന്നാലിപ്പോൾ
എന്നോടു കോപിക്കരുതേ! നിന്റെ സ്നേഹം
എന്നോടു കാട്ടിയാലും."
2ദൈവം എന്നെ രക്ഷിക്കുന്നു. ഞാനവനെ
ആശ്രയിക്കുന്നു. ഞാൻ ഭയന്നിട്ടില്ല. അവൻ
എന്നെ രക്ഷിക്കുന്നു. യഹോവയായ യാഹ്
ആകുന്നു എന്റെ കരുത്ത്. അവനെന്നെ രക്ഷി
ക്കുന്നു. അവനെപ്പറ്റി ഞാൻ സ്തുതി ഗീതങ്ങൾ
പാടുകയും ചെയ്യുന്നു.
3രക്ഷയുടെ ഉറവുകളിൽനിന്നും നിങ്ങൾ വെ
ള്ളമെടുക്കുക. അപ്പോൾ നിങ്ങൾക്ക് സന്തോഷ
മുണ്ടാകും.
4അപ്പോൾ നിങ്ങൾ പറയും, "യഹോവ വാഴ്
ത്തപ്പെടട്ടെ! അവന്റെ നാമത്തെ ആരാധിക്കുക!
അവൻ ചെയ്ത കാര്യങ്ങളെപ്പറ്റിയെല്ലാം എല്ലാ
വരോടും പറയുക!"
5യഹോവയെപ്പറ്റി സ്തുതികൾ പാടുക!
എന്തുകൊണ്ടെന്നാൽ അവൻ മഹത്തായ കാര്യ
ങ്ങൾ ചെയ്തിരിക്കുന്നു! ദൈവത്തെപ്പറ്റിയുള്ള
ഈ വാർത്ത മുഴുവൻ ലോകത്തിലും പ്രചരി
പ്പിക്കുക. മുഴവൻ ജനതയും ഇക്കാര്യങ്ങൾ അറി
യട്ടെ.
6സീയോൻകാരേ, ഇക്കാര്യങ്ങളെപ്പറ്റി വിളി
ച്ചു പറയുക! യിസ്രായേലിന്റെ പരിശുദ്ധൻ
ശക്തമായൊരു രീതിയിൽ നിങ്ങളോടൊപ്പമു
ണ്ട്. അതിനാൽ സന്തുഷ്ടരായിരിക്കുക!

### ബാബിലോണിനുള്ള ദൈവ ത്തിന്റെ സന്ദേശം

13 ആമോസിന്റെ പുത്രനായ യെശയ്യാവിന്
ദൈവം ബാബിലോണിനെപ്പറ്റിയുള്ള
ദുഃഖസന്ദേശം കാണിച്ചു. 2ദൈവം പറഞ്ഞു:
"തരിശായ മലയുടെ മുകളിൽ ഒരു കൊടി
ഉയർത്തുക. അവരെ വിളിക്കുക. നിന്റെ കൈ
കൾ വീശുക. പ്രമാണിമാർക്കുള്ള കവാടങ്ങളി
ലൂടെ പ്രവേശിക്കാൻ അവരോടു പറയുക!"
3ദൈവം പറഞ്ഞു:
"അവരെ ഞാൻ ജനത്തിനിടയിൽനിന്നും
വേർതിരിച്ചു കഴിഞ്ഞു. ഞാൻ തന്നെ അവർക്കു
കല്പന നൽകുകയും ചെയ്യും. ഞാൻ കോപാകു
ലനാകുന്നു. മനുഷ്യരെ ശിക്ഷിക്കാൻ എന്റെ
മികച്ചവരെ ഞാൻ സംഘടിപ്പിച്ചു. സന്തുഷ്ട
രായ അവരിൽ ഞാൻ അഭിമാനിക്കുന്നു!
4പർവ്വതങ്ങളിൽ വലിയൊരു ശബ്ദം. ആ
ശബ്ദം ശ്രദ്ധിക്കുക! അനേകരുടെ ആരവം
പോലെ! പല രാജ്യക്കാർ ഒന്നിച്ചുകൂടുന്നു. സർ
വ്വശക്തനായ യഹോവ തന്റെ സൈന്യത്തെ
സമാഹരിക്കുകയാണ്.
5യഹോവയും ഈ സൈന്യവും ഒരു വിദൂരദേ
ശത്തുനിന്നും വരികയാണ്. ചക്രവാളത്തിനുമ
പ്പുറത്തു നിന്നാണ് അവരുടെ വരവ്. തന്റെ
കോപം പ്രകടിപ്പിക്കാൻ യഹോവ ഈ സൈ
ന്യത്തെ ആയുധമാക്കും. രാജ്യത്തെ മുഴുവനും
ഈ സൈന്യം നശിപ്പിക്കും."
6യഹോവയുടെ വിശിഷ്ടദിനം അടുത്തിരി
ക്കുന്നു. അതിനാൽ കരയുകയും സ്വയം ദുഃഖി
ക്കുകയും ചെയ്യുക. ശത്രു നിങ്ങളുടെ സമ്പത്തു
മുഴുവനും കവർന്നെടുക്കുന്ന സമയം വരുന്നു.
സർവ്വശക്തനായ ദൈവം അതു സംഭവിപ്പിക്കും.
7ജനത്തിന് ധൈര്യം നഷ്ടപ്പെടും. ഭയം ജനത്തെ
ദുർബ്ബലരാക്കും. 8എല്ലാവരും ഭയപ്പെടും. അവ
രുടെ ഭയം പ്രസവവേദന പോലുള്ള ഒരു വേദ
നയായി അവരുടെ വയറിനെ ബാധിക്കും. അവ
രുടെ മുഖങ്ങൾ തീ പോലെ ചുമക്കും. ഭയത്തി

ന്റെ ഈ മുഖം അയൽക്കാരുടെയെല്ലാം മുഖത്തു
കണ്ട് മനുഷ്യർ അന്തംവിടും.

### ബാബിലോണിനെതിരെ ദൈവ ത്തിന്റെ ന്യായവിധി

9ഇതാ, യഹോവയുടെ വിശിഷ്ടദിനം വര
വായി! അതൊരു ഭയങ്കരദിനമായിരിക്കും. ദൈ
വം വളരെ കോപിക്കുകയും അവൻ രാജ്യത്തെ
നശിപ്പിക്കുകയും ചെയ്യും. പാപം ചെയ്യുന്നവ
രെയൊക്കെ ദൈവം നശിപ്പിക്കും. 10ആകാശം
ഇരുളും. സൂര്യചന്ദ്രന്മാരും നക്ഷത്രങ്ങളും തിള
ങ്ങുകയില്ല.

11ദൈവം പറയുന്നു, "ലോകത്തിനു ഞാൻ
ദോഷങ്ങൾ വരുത്തിവയ്ക്കും. ദുഷ്ടരെ അവ
രുടെ പാപങ്ങൾക്ക് ഞാൻ ശിക്ഷിക്കും. അഹങ്കാ
രികളുടെ അഹങ്കാരം ഇല്ലാതാക്കാൻ ഞാൻ ഇട
യാക്കും. അന്യരോടു നിർദ്ദയത കാട്ടുന്നവരുടെ
ഗർവ്വ് ഞാൻ അവസാനിപ്പിക്കും. 12കുറച്ചുപേർ
മാത്രമേ അവശേഷിക്കൂ. സ്വർണ്ണത്തെപ്പോലെ
വിരളമായിരിക്കും അവരുടെ എണ്ണം. അവർ
തനിത്തങ്കത്തെക്കാളും വിലയേറിയവരാകുക
യും ചെയ്യും. 13എന്റെ കോപംകൊണ്ട് ആകാശ
ത്തെ ഞാൻ വിറപ്പിക്കും. ഭൂമി അതിന്റെ സ്ഥാ
നത്തുനിന്നും മാറ്റപ്പെടുകയും ചെയ്യും."

സർവ്വശക്തനായ യഹോവ തന്റെ കോപം
പ്രകടിപ്പിക്കുന്ന ദിവസം അങ്ങനെയൊക്കെ
സംഭവിക്കും. 14അപ്പോൾ ബാബിലോണുകാർ
മുറിവേറ്റ മാനിനെപ്പോലെ ഓടിപ്പോകം. ഇടയ
നില്ലാത്ത കുഞ്ഞാടുകളെപ്പോലെ അവർ ഓടി
പ്പോകും. ഓരോരുത്തരും അവനവന്റെ രാജ്യ
ത്തേക്കും ജനങ്ങളുടെയടുത്തേക്കും തിരിഞ്ഞോ
ടിയെത്തും. 15പക്ഷേ ബാബിലോണുകാരെ
ശത്രുക്കൾ ഓടിക്കും. ശത്രു ഒരുവനെ പിടികൂടി
യാൽ അവനെ വാളുകൊണ്ടു വെട്ടിക്കൊല്ലും.
16അവരുടെ വീടുകളിലുള്ളതെല്ലാം അപഹരിക്ക
പ്പെടും. അവരുടെ ഭാര്യമാർ ബലാത്സംഗം ചെയ്യ
പ്പെടും. അവരുടെ കുഞ്ഞുങ്ങൾ ആളുകൾ
നോക്കി നിൽക്കേ തല്ലുകൊണ്ട് കൊല്ലപ്പെടും.

17ദൈവം പറയുന്നു, "ഇതാ, മേദ്യയുടെ സൈ
ന്യങ്ങൾ ബാബിലോണിനെ ആക്രമിക്കാൻ
ഞാൻ ഇടയാക്കും. വെള്ളിയും സ്വർണ്ണവും പ്ര
തിഫലമായി നൽകിയാൽ പോലും മേദ്യയുടെ
സൈന്യങ്ങൾ ആക്രമണം നിർത്തുകയില്ല. 18ഭട
ന്മാർ ബാബിലോണിലെ യുവാക്കളെ ആക്രമി
ച്ചു കൊല്ലും. ശിശുക്കളോടും ഭടന്മാർ കരുണ
കാട്ടുകയില്ല. കുട്ടികളോടു ഭടന്മാർ ദയ കാട്ടുക
യില്ല. ബാബിലോൺ നശിപ്പിക്കപ്പെടും- അത്
സൊദോമും ഗൊമോറയും നശിപ്പിക്കപ്പെട്ടതു
പോലെ ആയിരിക്കും. ദൈവം ഈ വിനാശത്തി
നിടയാക്കും. ഒന്നും അവശേഷിക്കുകയുമില്ല.

19"എല്ലാ രാഷ്ട്രങ്ങളിലുംവച്ച് മനോഹരമാ
ണ് ബാബിലോൺ. തങ്ങളുടെ നഗരത്തെപ്പറ്റി
വളരെ അഭിമാനഭരിതരാണ് ബാബിലോണു
കാർ. 20എന്നാൽ ബാബിലോൺ മനോഹരമാ
യി തുടരുകയില്ല. ഭാവിയിൽ മനുഷ്യർ അവി
ടെ തുടർന്നു വസിക്കുകയില്ല. അറബികൾ
അവിടെ കൂടാരമടിക്കില്ല. ഇടയന്മാർ തങ്ങളുടെ
ആടുകളെ മേയ്ക്കാൻ അവിടേക്കു കൊണ്ടുവരി
കയില്ല. 21മരുഭൂമിയിൽനിന്നുള്ള കാട്ടുമൃഗങ്ങളാ
യിരിക്കും അവിടെ ജീവിക്കുന്ന ഏകമൃഗങ്ങൾ.
ബാബിലോണിലെ വീടുകളിൽ മനുഷ്യർ
വസിക്കുന്നുണ്ടാവില്ല. വീടുകൾ നിറയെ മൂങ്ങ
കളും വലിയ പക്ഷികളുമായിരിക്കും. വീടുക
ളിൽ കാട്ടാടുകൾ കളിക്കും. 22ബാബിലോണി
ലെ മഹത്തും മനോഹരവുമായ വസതികളിൽ
കാട്ടുനായ്ക്കളും ചെന്നായ്ക്കളും വസിക്കും.
ബാബിലോൺ ഇല്ലാതാക്കപ്പെടും. ബാബിലോ
ണിന്റെ അവസാനം അടുത്തിരിക്കുന്നു. ബാ
ബിലോണിന്റെ വിനാശം വേറൊരിക്കലാക
ട്ടെ എന്നു വയ്ക്കാൻ എനിക്കാവില്ല."

### യിസ്രായേൽ മടങ്ങിവരും

14 ഭാവിയിൽ യഹോവ യാക്കോബിനോ
ടുള്ള തന്റെ സ്നേഹം വീണ്ടും പ്രകടി
പ്പിക്കും. അവൻ വീണ്ടും യിസ്രായേൽജനതയെ
തെരഞ്ഞെടുക്കും. ആ സമയം യഹോവ അവർ
ക്ക് അവരുടെ ദേശം നൽകും. അപ്പോൾ വിജാതീ
യർ യെഹൂദരോടു ചേരും. ഇരുജനതയും ഒന്നി
ച്ചുചേരുകയും ഒറ്റക്കുടുംബ(യാക്കോബിന്റെ
കുടുംബം)മായിത്തീരുകയും ചെയ്യും. 2ആ രാഷ്
ട്രങ്ങൾ യിസ്രായേൽജനതയെ യിസ്രായേൽദേ
ശത്തേക്കു നയിക്കും. മറ്റു രാജ്യങ്ങളിൽ നിന്നുള്ള
സ്ത്രീപുരുഷന്മാർ യിസ്രായേലിന്റെ അടിമക
ളാകും. മുമ്പ് അവർ യിസ്രായേലുകാരെ തങ്ങ
ളുടെ അടിമകളാക്കിയിരുന്നു. എന്നാൽ
ഇപ്പോൾ യിസ്രായേലുകാർ ആ രാഷ്ട്രങ്ങളെ
പരാജയപ്പെടുത്തുകയും അവർക്കുമേൽ ഭരണം
നടത്തുകയും ചെയ്യും. 3നിങ്ങളുടെ കഠിനാദ്ധ്വാ
നത്തെ എടുത്തു മാറ്റുകയും യഹോവ നിങ്ങളെ
ആശ്വസിപ്പിക്കുകയും ചെയ്യും. മുൻകാലത്ത്
നിങ്ങൾ അടിമകളായിരുന്നു. മനുഷ്യർ നിങ്ങ
ളെ കഠിനാദ്ധ്വാനം ചെയ്യാൻ നിർബ്ബന്ധിച്ചു.
എന്നാൽ യഹോവ നിങ്ങളുടെ കഠിനാദ്ധ്വാ
നത്തെ അവസാനിപ്പിക്കും.

### ബാബിലോൺ രാജാവിനെപ്പ റ്റിയുള്ള ഒരു ഗാനം

4ആ സമയം നിങ്ങൾ ബാബിലോണിലെ
രാജാവിനെപ്പറ്റിയുള്ള ഈ ഗാനം പാടാൻ തുട
ങ്ങും:

ഞങ്ങളെ ഭരിച്ചപ്പോൾ രാജാവ് ക്രൂരനായി
രുന്നു. എന്നാലിപ്പോൾ അദ്ദേഹത്തിന്റെ ഭരണം
അവസാനിപ്പിക്കപ്പെട്ടു.

5ദുഷ്ടഭരണാധികാരികളുടെ ചെങ്കോൽ
യഹോവ തകർക്കുന്നു. അവരുടെ അധികാരം
യഹോവ എടുക്കുന്നു.

6ബാബിലോൺരാജാവ് കോപത്തോടെ ജന
ങ്ങളെ മർദ്ദിക്കുന്നു. അയാൾ ഒരിക്കലും മർദ്ദനം
നിർത്തിയില്ല. ദുഷ്ടനായ ആ ഭരാണാധികാരി
ജനത്തെ കോപത്താൽ ഭരിച്ചു. ജനങ്ങളെ
പീഡിപ്പിക്കുന്നത് അയാൾ ഒരിക്കലും നിർത്തി
യില്ല.

7എന്നാലിപ്പോൾ രാഷ്ട്രം മുഴുവനും വിശ്രമ
ത്തിലാണ്. രാജ്യം ശാന്തമാകുന്നു. ജനങ്ങളി
പ്പോൾ ആഘോഷിക്കാൻ തുടങ്ങുന്നു.

8നീ ഒരു ദുഷ്ടനായ രാജാവായിരുന്നു.
ഇപ്പോൾ നീ നശിപ്പിക്കപ്പെട്ടിരിക്കുന്നു. പൈൻ
മരങ്ങൾപോലും ആഹ്ലാദിക്കുന്നു. ലെബാനോ
നിലെ ദേവദാരുക്കളും ആഹ്ലാദിക്കുന്നു. മരങ്ങൾ
പറയുന്നു, "രാജാവ് ഞങ്ങളെ തുണ്ടമാക്കി.
എന്നാലിപ്പോൾ രാജാവു വീണിരിക്കുന്നു,
അയാളൊരിക്കലും എഴുന്നേറ്റു നിൽക്കുകയു
മില്ല."

9നീ വരുന്നതു മൂലം ശിയോൾ എന്ന പാതാളം
ഇളകി വശായിരിക്കുന്നു. ഭൂമിയിലെ മുഴുവൻ
നേതാക്കളുടെയും ആത്മാക്കളെ ശിയോൾ ഉണർ
ത്തുക യാണ്. ശിയോൾ, രാജാക്കന്മാരെ അവ
രുടെ സിംഹാസനങ്ങളിൽനിന്നും എഴുന്നേല്പി

ക്കുന്നു. നിൻെറ വരവിനായി അവർ തയ്യാറായി
രിക്കും.
10ഈ നേതാക്കളെല്ലാം നിന്നെ പരിഹസിക്കും.
അവർ പറയും, “ഇപ്പോൾ നീ ഞങ്ങളെപ്പോലെ
ഒരു മൃതദേഹമാണ്. ഇപ്പോൾ നീ ഞങ്ങളെ
പ്പോലെ മാത്രം.”
11നിൻെറ അഹന്ത ശിയോളിലേക്കയയ്ക്ക
പ്പെട്ടിരിക്കുന്നു. നിൻെറ വീണയിൽ നിന്നുള്ള
സംഗീതം പ്രതാപമാർന്ന നിൻെറ ആത്മാവി
ൻെറ വരവിനെ പ്രഖ്യാപിക്കുന്നു. നിൻെറ
ശരീരം പുഴുക്കൾ തിന്നും. നീ അവയുടെമേൽ
കിടക്കയിന്മേലെന്നപോലെ കിടക്കും. പുഴു
ക്കൾ നിൻെറ ശരീരത്തെ പുതപ്പുപോലെ പൊ
തിയും.
12നീയൊരു പ്രഭാതനക്ഷത്രം പോലെയായി
രുന്നു. പക്ഷേ നീ ആകാശത്തുനിന്നും നിലം
പതിച്ചു. മുൻകാലത്ത്, ഭൂമിയിലെ മുഴുവൻ
രാഷ്ട്രങ്ങളും നിൻെറ മുമ്പിൽ നമിച്ചു. എന്നാ
ലിപ്പോൾ നീ മുറിച്ചിടപ്പെട്ടിരിക്കുന്നു.
13നീ എപ്പോഴും നിന്നോടു തന്നെ പറഞ്ഞു,
“ഞാൻ അത്യുന്നതനായ ദൈവത്തെപ്പോലെ
യാകും. ഞാൻ ഉയരെ ആകാശത്തിലേക്കു
പോകും. ദൈവത്തിൻെറ നക്ഷത്രങ്ങൾക്കു മുക
ളിൽ ഞാനെൻെറ സിംഹാസനം വയ്ക്കും. വി
ശുദ്ധപർവ്വതമായ സഫോണിനുമേൽ ഞാനി
രിക്കും. അവിടെ ഞാൻ ദേവന്മാരുമായി സന്ധി
ക്കും.
14മേഘങ്ങളിലെ യാഗപീഠത്തിലേക്കു ഞാൻ
കയറിപ്പോകും. ഞാൻ അത്യുന്നതനായ ദൈവ
ത്തെപ്പോലെയായിരിക്കും.”
15എന്നാലതു സംഭവിച്ചില്ല. നീ ദൈവത്തോ
ടൊപ്പം ആകാശത്തിലേക്കു പോയില്ല. അഗാധ
ഗർത്തമായ, നരകക്കുഴിയായ ശിയോളിലേക്കു
നീ കൊണ്ടു വരപ്പെട്ടു.
16ജനം നിന്നെ തുറിച്ചുനോക്കുകയും നിന്നെ
പ്പറ്റി വിചാരിക്കുകയും ചെയ്യും. നീ വെറു
മൊരു മൃതദേഹമായി അവർ കാണും. പിന്നെ
അവർ പറയുന്നു, “ഇയാളാണോ ഭൂമിയിലെ
രാജ്യങ്ങൾക്ക് മഹാഭീതിയുണ്ടാക്കിയത്?
17ഇയാളാണോ നഗരങ്ങളെ തകർത്ത് മരു
ഭൂമിയാക്കിയത്? ഇയാളാണോ യുദ്ധത്തിൽ മനു
ഷ്യരെ തടവുകാരാക്കുകയും സ്വതന്ത്രരാക്കാതി
രിക്കുകയും ചെയ്തത്?”
18ഭൂമിയിലെ എല്ലാ രാജാക്കന്മാരും പ്രതാപ
ത്തോടെ മരിച്ചു. എല്ലാ രാജാക്കന്മാർക്കും
സ്വന്തം കല്ലറകളുണ്ട്.

19എന്നാൽ, ദുഷ്ടനായ രാജാവേ, നീ സ്വന്തം
കല്ലറയിൽനിന്നു പുറത്താക്കപ്പെട്ടിരിക്കുന്നു. മര
ത്തിൽനിന്നും മുറിക്കപ്പെട്ട ശാഖപോലെയാണു
നീ. ശാഖ മുറിച്ചെറിയപ്പെട്ടു. യുദ്ധത്തിൽ മരി
ച്ചുവീണവനെപ്പോലെ, നിനക്കു മേലേകൂടി
ഭടന്മാർ നടന്നുപോയി. ഇപ്പോൾ നീ മരിച്ച
ഏതൊരുവനെയും പോലെയാകുന്നു. നീ ശവ
ക്കച്ചയിൽ പൊതിയപ്പെട്ടിരിക്കുന്നു.
20മറ്റനേകം രാജാക്കന്മാർ മരിച്ചിരിക്കുന്നു.
അവർക്കൊക്കെ സ്വന്തം കല്ലറകളുമുണ്ട്. പക്ഷേ
നീ അവരോടു ചേരുകയില്ല. എന്തുകൊണ്ടെ
ന്നാൽ നീ നിൻെറ സ്വന്തം രാജ്യത്തെ നശിപ്പി
ച്ചു. സ്വന്തം ജനത്തെ നീ വധിച്ചു. നിൻെറ
മക്കൾ നീ ചെയ്തപ്രകാരം തുടർന്നു നശിപ്പി
ക്കില്ല. അവർ തടയപ്പെടും.
21അവൻെറ മക്കളെ വധിക്കാനൊരുങ്ങുക,
പിതാക്കന്മാരുടെ അപരാധംമൂലം അവരെ വധി
ക്കുക. അവൻെറ മക്കൾ ഇനിയൊരിക്കലും ദേശ
ത്തിൻെറ നിയന്ത്രണം ഏറ്റെടുക്കയില്ല. ഇനി
യൊരിക്കലുമവർ തങ്ങളുടെ നഗരങ്ങൾ
കൊണ്ട് ലോകം നിറയ്ക്കുകയില്ല.
22സർവ്വശക്തനായ യഹോവ പറഞ്ഞു, “ഞാ
നെണീറ്റുനിന്ന് അവർക്കെതിരെ യുദ്ധം ചെ
യ്യും. പ്രഖ്യാതനഗരമായ ബാബിലോൺ ഞാൻ
തകർക്കും. മുഴുവൻ ബാബിലോണുകാരെയും
ഞാൻ നശിപ്പിക്കും. അവരുടെ മക്കളെയും കൊ
ച്ചുമക്കളെയും അവരുടെ മക്കളെയും ഞാൻ നശി
പ്പിക്കും.” യഹോവ സ്വയം പറഞ്ഞതാണിത്.
23യഹോവ പറഞ്ഞു, “ബാബിലോണിനു
ഞാൻ മാറ്റം വരുത്തും. ആ സ്ഥലം മൃഗങ്ങൾക്കു
വേണ്ടിയുള്ളതാകും. മനുഷ്യർക്കല്ല. ആ സ്ഥലം
ചതുപ്പായിരിക്കും. ‘വിനാശത്തിൻെറ ചൂലു
കൊണ്ട്’ ബാബിലോണിനെ ഞാൻ തൂത്തെറി
യും.” സർവ്വശക്തനായ യഹോവ പറഞ്ഞതാ
ണിത്.

### അശ്ശൂരിനെയും ദൈവം ശിക്ഷിക്കും

24സർവ്വശക്തനായ യഹോവ ഒരു വാഗ്ദാനം
ചെയ്തു. യഹോവ പറഞ്ഞു, “ഇതെല്ലാം ഞാൻ
ചിന്തിക്കുമ്പോലെതന്നെ സംഭവിക്കുമെന്ന്
ഞാനിതാ വാഗ്ദാനം ചെയ്യുന്നു. ഞാൻ ആസൂ
ത്രണം ചെയ്തതുപോലെ അതു സംഭവിക്കും.
25എൻെറ രാജ്യത്ത് അശ്ശൂരിലെ രാജാവിനെ
ഞാൻ വധിക്കും. എൻെറ പർവ്വതത്തിൽ ആ
രാജാവിൻെറമേൽ കൂടി ഞാൻ നടന്നുപോകും.
ആ രാജാവ് എൻെറ ജനത്തെ അടിമകളാക്കി.
അവൻ അവരുടെ കഴുത്തിൽ നുകം വച്ചു.
യെഹൂദയുടെ കഴുത്തിൽനിന്ന് ആ നുകം എടു
ത്തുമാറ്റപ്പെടും. ആ ചുമട് മാറ്റപ്പെടും. 26അതാ
ണു ഞാൻ എൻെറ ജനതയ്ക്കായി ആലോചി
ക്കുന്നത്. എല്ലാ രാഷ്ട്രങ്ങളെയും ശിക്ഷിക്കാൻ
ഞാനെൻെറ കൈ (ശക്തി) ഉപയോഗിക്കുക
യും ചെയ്യും.”
27യഹോവ ഒരു പദ്ധതിയിടുമ്പോൾ ആർക്കും
അതു തടയാനാവില്ല. മനുഷ്യരെ ശിക്ഷിക്കാൻ
യഹോവ തൻെറ കരമുയർത്തുമ്പോൾ ഒരുത്ത
നും അതു തടയാൻ കഴികയില്ല.

### ഫെലിസ്ത്യർക്കുള്ള ദൈവ
### ത്തിൻെറ സന്ദേശം

28ആഹാസ്രാജാവു മരിച്ച വർഷം നൽകിയ
താണ് ഈ ദു:ഖസന്ദേശം.
29ഫെലിസ്ത്യരാജ്യമേ, നിന്നെ പീഡിപ്പിച്ചി
രുന്ന രാജാവ് മരിച്ചതിനാൽ നീ അതീവസന്തു
ഷ്ട. എന്നാൽ നീ അത്ര സന്തോഷിക്കരുത്.
അവൻെറ ഭരണം അവസാനിച്ചുവെന്നതു
വസ്തുതയാണ്. പക്ഷേ രാജാവിൻെറ മകൻ
വന്നു ഭരണം നടത്തും. ഒരു സർപ്പം കുറെക്കൂടി
അപകടകാരിയായ സർപ്പത്തെ പ്രസവിക്കു
മ്പോലെയാണത്. വളരെ വേഗതയും വിഷവു
മുള്ള പാമ്പിനെപ്പോലെയായിരിക്കും നിനക്ക്
ഈ പുതിയ രാജാവ്. 30എന്നാൽ എൻെറ പാവം
ജനം സുരക്ഷിതരായിരുന്നു ഭക്ഷിക്കും. അവ
രുടെ കുട്ടികൾ സുരക്ഷിതരായിരിക്കും. എൻെറ
പാവപ്പെട്ട ജനത്തിന് സുരക്ഷിതമായി കിടക്കു
വാൻ കഴിയും. എന്നാൽ നിൻെറ കുടുംബത്തെ
ഞാൻ പട്ടിണിക്കിട്ടു കൊല്ലും. നിൻെറ അവശേ
ഷിക്കുന്ന ജനം മുഴുവൻ മരിക്കും.
31നഗരകവാടത്തിന് അരികിലുള്ളവരേ,
നിലവിളിക്കൂ! നഗരത്തിലുള്ളവരേ, നിലവി
ളിക്കൂ! ഫെലിസ്ത്യനിവാസികളേ, നിങ്ങൾ

ഭയപ്പെടും. നിങ്ങളുടെ ധൈര്യം കോലരക്കു
പോലെ ഉരുകും. വടക്കോട്ടു നോക്കുക! അതാ
ഒരു ധൂളിമേഘം! അശ്ശൂരിൽനിന്നൊരു സേന
വരുന്നു! ആ സേനയിലുള്ളവരെല്ലാം കരുത്ത
ന്മാർ!
32ആ സൈന്യം അവരുടെ രാജ്യത്തേക്കു ദൂത
ന്മാരെ അയയ്ക്കും. ആ ദൂതന്മാർ അവരുടെ
ജനത്തോട് എന്തായിരിക്കും പറയുക? അവർ
പ്രഖ്യാപിക്കും. ഫെലിസ്ത്യ തോല്പിക്കപ്പെട്ടെ
ങ്കിലും സീയോനിനെ യഹോവ ശക്തമാക്കി.
അവന്റെ പാവം ജനത സുരക്ഷയ്ക്കായി
അങ്ങോട്ടു പോകുകയും ചെയ്തു.

### മോവാബിനുള്ള ദൈവസന്ദേശം

15 മോവാബിനുള്ള ഒരു ദു:ഖസന്ദേശമാ
ണിത്. ഒരു രാത്രി സൈന്യങ്ങൾ മോവാ
ബിലുള്ള ആരിന്റെ സമ്പത്തു മുഴുവനും കവ
ർന്നു. ആ രാത്രിയിൽ നഗരം തകർക്കപ്പെട്ടു.
ഒരു രാത്രി സൈന്യം മോവാബിലുള്ള കീറി
ന്റെയും സമ്പത്തു മുഴുവനും കവർന്നെടുത്തു.
ആ രാത്രി നഗരം നശിപ്പിക്കപ്പെട്ടു.
2രാജകുടുംബവും ദീബോനിലെ ജനവും
ആരാധനാലയത്തിലേക്കു കരയാൻ പോകുന്നു.
മോവാബുകാർ നെബോയ്ക്കും മേദെബയ്ക്കും
വേണ്ടി കരയുന്നു. ദു:ഖസൂചകമായി അവർ
തലയും താടിയും വടിച്ചു.
3മോവാബിലെവിടെയും, വീടുകളുടെ മുക
ളിലും തെരുവിലും ജനം കറുത്ത വസ്ത്രങ്ങള
ണിഞ്ഞു കരയുന്നു.
4ഹെശ്ബോൻ, എലെയാലെ നഗരങ്ങളിലു
ള്ളവർ വളരെ ഉച്ചത്തിൽ കരയുന്നു. വളരെ
ദൂരെയുള്ള യഹസ്നഗരത്തിൽ പോലും അവ
രുടെ നിലവിളി കേൾക്കാം. ഭടന്മാർ പോലും
ഭയന്നിരിക്കുന്നു. ഭടന്മാർ ഭയം കൊണ്ടു വിറയ്
ക്കുകയണ്.
5മോവാബിനോടുള്ള വ്യസനംകൊണ്ട്
എന്റെ ഹൃദയം കരയുന്നു. ജനം സുരക്ഷയ്ക്കാ
യി പരക്കം പായുന്നു. ദൂരെ സോവാരിലേക്കാ
ണവർ ഓടുന്നത്. എഗ്ലാത്ത്ശെളീശീയയിലേ
ക്കവർ ഓടുന്നു. ലൂഹീത്തിലേക്കുള്ള മലമ്പാത
യിലേക്കു കയറവേ മനുഷ്യർ കരയുകയാണ്.
ഹോരോനയീമിലേക്കുള്ള വഴിയേ നടക്കവേ
ജനങ്ങൾ ഉച്ചത്തിൽ കരയുകയാണ്.
6എന്നാൽ നിമ്രീംജലാശയം മരുഭൂമിപോലെ
വരണ്ടിരിക്കുന്നു. എല്ലാ ചെടികളും ഉണങ്ങി.
പച്ചപ്പ് അല്പവുമില്ല.
7അതിനാൽ ജനം തങ്ങൾക്കുള്ളതെല്ലാം തപ്പി
പ്പെറുക്കി മോവാബു വിടുന്നു. അതെല്ലാം പെറു
ക്കിയെടുത്ത് അവർ പോപ്ലാർഅരുവിയിലെ
അതിർത്തി കടക്കുന്നു.
8മോവാബിലെവിടെയും വിലാപങ്ങൾ കേൾ
ക്കാം. വിദൂരത്തിലുള്ള എഗ്ലയീംനഗരത്തിൽ
ജനം നിലവിളിക്കുകയാണ്. ബേർ-ഏലിംനഗര
ത്തിലും ജനം നിലവിളിക്കുന്നു.
9ദീമോനിലെ ജലാശയങ്ങളിൽ രക്തം നിറ
ഞ്ഞിരിക്കുന്നു. യഹോവയായ ഞാൻ ദീമോന്
കൂടുതൽ ദുരിതങ്ങളുണ്ടാക്കുകയും ചെയ്യും.
മോവാബിൽ വസിക്കുന്ന കുറച്ചുപേർ ശത്രുക്ക
ളിൽനിന്നും രക്ഷപെട്ടു. പക്ഷേ അവരെ
തിന്നാൻ ഞാൻ സിംഹങ്ങളെ അയയ്ക്കും.
16 നിന്റെ ജനത ദേശത്തെ രാജാവിന് ഒരു
കാഴ്ച കൊടുത്തയയ്ക്കണം. സേലയിൽ
നിന്നൊരാട്ടിൻ കുട്ടിയെ മരുഭൂമിയിലൂടെ
സീയോൻപുത്രിയുടെ പർവ്വതത്തിലേക്കയ
യ്ക്കണം. 2മോവാബിലെ സ്ത്രീകൾ അർ
ന്നോൻനദി മുറിച്ചുകടക്കാൻ ശ്രമിക്കുന്നു.
സഹായം തേടി അവർ ഒരിടത്തുനിന്നും മറ്റൊരി
ടത്തേക്കു ഓടുന്നു. മരക്കൊമ്പിൽനിന്നും കൂടു
തകർന്നു വീണപ്പോൾ നിലംപതിച്ച പക്ഷിക്കു
ഞ്ഞുങ്ങളെപ്പോലെയാണവർ.
3അവർ പറയുന്നു, “ഞങ്ങളെ സഹായിക്കൂ!
ഞങ്ങളെന്തു ചെയ്യണമെന്നു പറഞ്ഞാലും!
മദ്ധ്യാഹ്ന സൂര്യനിൽനിന്നും തണൽ ഞങ്ങളെ
രക്ഷിക്കുമ്പോലെ ഞങ്ങളെ ശത്രുക്കളിൽനിന്നും
രക്ഷിച്ചാലും. ഞങ്ങളെ ഒളിപ്പിച്ചുവയ്ക്കൂ! ശത്രു
ക്കൾക്കു കാട്ടിക്കൊടുക്കരുതേ.”
4ആ മോവാബുകാർ വീട്ടിൽനിന്നും ഓടിച്ചു
വിടപ്പെട്ടവരായിരുന്നു. അതിനാൽ അവർ നി
ങ്ങളുടെ ദേശത്തു വസിക്കട്ടെ. ശത്രുക്കളിൽ
നിന്നും അവരെ ഒളിപ്പിച്ചിരുത്തുക. കൊള്ളയടി
അവസാനിക്കും. ശത്രു പരാജയപ്പെടും. അന്യ
രെ പീഡിപ്പിക്കുന്നവർ ദേശത്തുനിന്നും തുരത്ത
പ്പെടും.
5അനന്തരം പുതിയ രാജാവ് വരും. ദാവീദി
ന്റെ കുടുംബത്തിൽ നിന്നുമായിരിക്കും ഈ
രാജാവ്. അവൻ വിശ്വസ്തനായിരിക്കും.
അവൻ സ്നേഹസമ്പന്നനും ദയാലുവുമായിരി
ക്കും. ഈ രാജാവ് നീതിയോടെ വിധിനടത്തും.
ശരിയും നന്മ നിറഞ്ഞതുമായ കാര്യങ്ങൾ
അവൻ ചെയ്യും.
6മോവാബുകാർ വളരെ അഹങ്കാരവും പൊ
ങ്ങച്ചവുമുള്ളവരാണെന്ന് ഞങ്ങൾ കേട്ടിട്ടുണ്ട്.
അവർ ധാർഷ്ട്യവും പൊങ്ങച്ചവുമുള്ളവരാ
കുന്നു. അവരുടെ പൊങ്ങച്ചമാകട്ടെ വെറും
പൊള്ളവാക്കുകളുമാകുന്നു.
7ആ അഹന്തമൂലം മോവാബുരാജ്യം മുഴു
വനും അനുവഭിക്കും. മുഴവൻ മോവാബുകാരും
നിലവിളിക്കും. മുൻകാലത്തു തങ്ങൾക്കുണ്ടായി
രുന്നതു തിരിച്ചു കിട്ടണമെന്ന് ജനം ആഗ്രഹി
ക്കും-അവർ വളരെ വ്യസനിക്കും. കീർ-ഹരേശെ
ത്തിലുണ്ടാക്കിയ അത്തിയടകൾ അവർ ആഗ്ര
ഹിക്കും. 8ഹെശ്ബേനിലെ വയലുകളും ശിബ്മ
യിലെ മുന്തിരിത്തോപ്പുകളും ഒന്നും വളരാത്ത
താകുന്നതിനാൽ അവർ വ്യസനിക്കും. വിദേശ
ഭരണാധിപന്മാർ മുന്തിരിവള്ളികൾ മുറിച്ചുകള
യും. ശത്രുസൈന്യം യസേർ നഗരം വരെയും
മരുഭൂമിയിലേക്കും പരന്നു. സമുദ്രംവരെ അവർ
വ്യാപിച്ചു.

### മോവാബിനെപ്പറ്റി ഒരു ശോകഗാനം

9“യസേർ, ശിബ്മാ നിവാസികളോടൊപ്പം
ഞാൻ നിലവിളിക്കും, എന്തുകൊണ്ടെന്നാൽ
മുന്തിരികൾ നശിപ്പിക്കപ്പെട്ടു. ഹെശ്ബേനി
ലെയും എലയാലെയിലെയും ജനത്തോടൊ
പ്പം ഞാൻ നിലവിളിക്കും, കാരണം, അവിടെ
വിളവെടുപ്പില്ല. വേനൽപ്പഴവും ആഹ്ലാദാരവ
വും ഉണ്ടായിരിക്കില്ല.
10കർമ്മേലിൽ ആഹ്ലാദമോ സംഗീതമോ ഉണ്ടാ
യിരിക്കില്ല. വിളവെടുപ്പു സമയത്തെ ആഹ്ലാദം
ഞാനവസാനിപ്പിക്കും. വീഞ്ഞുണ്ടാക്കാൻ പാക
മായ മുന്തിരിയുണ്ടെങ്കിലും അത് പാഴായിപ്പോ
കും.
11അതിനാൽ, മോവാബേ, നിന്നെക്കുറിച്ച്
ഞാൻ വേദിക്കുന്നു. കീർ-ഹരേശെത്തിനെച്ചൊ
ല്ലി ഞാൻ വളരെ വ്യസനിക്കും. ഈ നഗരങ്ങ
ളെച്ചൊല്ലി ഞാൻ വളരെ വളരെ ദു:ഖിക്കുന്നു.
12മോവാബുകാർ തങ്ങളുടെ ആരാധനാസ്ഥ
ലങ്ങളിലേക്കു പോകും. അവർ പ്രാർത്ഥിക്കാൻ

ശ്രമിക്കും. എന്നാലെന്താണു സംഭവിക്കുന്നതെ
ന്ന് അവർ കാണുകയും പ്രാർത്ഥിക്കാൻ പോലു
മാകാത്തത്ര ക്ഷീണിതരാകുകയും ചെയ്തു."
13മോവാബിനെപ്പറ്റിയുള്ള ഇക്കാര്യങ്ങൾ
യഹോവ പലവട്ടം പറഞ്ഞു, 14ഇപ്പോൾ
യഹോവ പറയുകയും ചെയ്യുന്നു, "മൂന്നു വർഷ
ത്തിനുള്ളിൽ (കൂലിക്കാരൻ കാലം നിർണ്ണയിക്കു
മ്പോലെ) അവരെല്ലാവരും, അവർ അഹങ്കരി
ക്കുന്ന വസ്തുവകകളും നഷ്ടപ്പെടും. ചിലർ
മാത്രം അവശേഷിക്കും, എന്നാലവർ അധികമു
ണ്ടാവില്ല."

## അരാമിനുള്ള ദൈവസന്ദേശം

17 ദമസ്കസിനെപ്പറ്റിയുള്ള ഒരു ശോക
സന്ദേശമാണിത്. ദമസ്കസിന് ഇങ്ങനെ
യൊക്കെ സംഭവിക്കുമെന്ന് യഹോവ പറയുന്നു:
"ദമസ്കസ് ഇപ്പോഴൊരു നഗരമാകുന്നു.
പക്ഷേ അതു തകർക്കപ്പെടും. നശിപ്പിക്കപ്പെട്ട
കെട്ടിടങ്ങൾ മാത്രം അവിടെ അവശേഷിക്കും.
2അരോവേരിലെ നഗരങ്ങൾ ജനശൂന്യമാകും.
ആ ശൂന്യനഗരങ്ങളിൽ ആട്ടിൻപറ്റങ്ങൾ സ്വത
ന്ത്രവിഹാരം ചെയ്യും. അവയെ ശല്യപ്പെടുത്താ
നാരുമുണ്ടായിരിക്കില്ല.
3എഫ്രയീ(യിസ്രായേൽ)മിന്റെ കോട്ടകെട്ടി
യ നഗരങ്ങൾ തകർക്കപ്പെടും. ദമസ്കസിലെ
ഭരണം അവസാനിക്കും. യിസ്രായേലിനു സംഭ
വിക്കുന്നതു തന്നെ അരാമിനും സംഭവിക്കും.
പ്രമാണിമാരെല്ലാം എടുക്കപ്പെടും." ഇതൊക്കെ
സംഭവിക്കുമെന്നു പറഞ്ഞത് സർവ്വശക്തനായ
യഹോവയാകുന്നു.
4അപ്പോൾ യാക്കോബി(യിസ്രായേൽ)ന്റെ
സമ്പത്തു നഷ്ടമാകും. യാക്കോബ് രോഗിയും
മെലിഞ്ഞുണങ്ങിയവനുമായവനെപ്പോലെയും
ആകും.
5രഫായീംതാഴ്വരയിൽ ധാന്യവിളവെടുപ്പു
പോലെയായിരിക്കും ആ സമയം. വയലിൽ
വളരുന്ന ചെടികൾ പണിക്കാർ ശേഖരിക്കുന്നു.
അനന്തരം അവർ ധാന്യക്കുലകൾ മുറിച്ചെടുക്കു
ന്നു. പിന്നെ ധാന്യം ശേഖരിക്കുന്നു.
6ജനം ഒലീവ് വിളവെടുപ്പു നടത്തുമ്പോലെ
യുമായിരിക്കും ആ സമയം. അവർ ഒലീവു
മരത്തിൽനിന്നും ഒലീവുകൾ പറിച്ചിടുന്നു.
പക്ഷേ കുറച്ച് ഒലീവുകൾ മരത്തിൽ അവശേ
ഷിക്കണം. ഏറ്റവും ഉയരത്തിലുള്ള കൊമ്പിൽ
നാലഞ്ച് ഒലീവുകൾ അവശേഷിക്കുന്നു. ആ
നഗരങ്ങളുടെ കാര്യവും അങ്ങനെ തന്നെ. സർ
വ്വശക്തനായ യഹോവയാണിതു പറഞ്ഞത്.
7ആ സമയം മനുഷ്യർ, തങ്ങളെ സൃഷ്ടിച്ചവ
നായ ദൈവത്തെ നോക്കും. യിസ്രായേലിന്റെ
വിശുദ്ധനായവനെ അവർ കാണും. 8തങ്ങളു
ണ്ടാക്കിയ മഹാകാര്യങ്ങളിൽ അവർ വിശ്വസി
ക്കില്ല. വ്യാജദൈവങ്ങൾക്കായി തങ്ങളുണ്ടാ
ക്കിയ വിശിഷ്ട ഉദ്യാനങ്ങളിലേക്കോ യാഗ
പീഠങ്ങളിലേക്കോ അവർ തിരിയുകയില്ല.
9ആ സമയം മുഴുവൻ ദുർഗ്ഗനഗരങ്ങളും ശൂന്യ
മാകും. യിസ്രായേൽജനത വരുന്നതിനുമുമ്പ്
ദേശത്തിലെ പർവ്വതങ്ങളും കാടുകളും എങ്ങ
നെയിരുന്നുവോ അതുപോലെ ആ പട്ടണങ്ങ
ളും ആയിത്തീരും. മുമ്പ് യിസ്രായേൽജനത വരു
ന്നതു കാരണം അവിടത്തെ മനുഷ്യരെല്ലാം
ദൂരേക്ക് ഓടിപ്പോയി. ഭാവിയിൽ രാജ്യം വീണ്ടും
ശൂന്യമായിത്തീരും. 10ഇങ്ങനെ സംഭവിക്കാൻ
കാരണം നിങ്ങൾ നിങ്ങളെ രക്ഷിക്കുന്ന ദൈവ
ത്തെ മറക്കുന്നു എന്നതാണ്. ദൈവമാണു നിങ്ങ
ളുടെ അഭയസ്ഥാനമെന്നതു നിങ്ങൾ ഓർമ്മിച്ചി
രുന്നില്ല.
വിദൂരസ്ഥലങ്ങളിൽനിന്നും നിങ്ങൾ വളരെ
നല്ല ഏതാനും മുന്തിരിവള്ളികൾ കൊണ്ടുവന്നു.
നിങ്ങൾക്ക് ആ വള്ളികൾ നടാം. പക്ഷേ അവ
വളരുകയില്ല. 11ഒരു ദിനം നിങ്ങൾ ആ ചെടി
നടുകയും അവയെ വളർത്താൻ ശ്രമിക്കുകയും
ചെയ്യും. പിറ്റേന്നു തന്നെ ചെടി വളരാൻ തുട
ങ്ങും. പക്ഷേ, വിളവെടുപ്പുസമയത്ത് നിങ്ങൾ
പഴങ്ങൾ പറിക്കാൻ ചെല്ലും. അപ്പോൾ എല്ലാം
കരിഞ്ഞു നിൽക്കുന്നതായി നിങ്ങൾ കാണും.
ഒരു രോഗം ചെടികളെ കൊല്ലും.
12അനേകമനേകം ജനത്തെ ശ്രദ്ധിക്കുക. കട
ലിരമ്പുന്നതുപോലെ ഉച്ചത്തിൽ അവർ നില
വിളിക്കുന്നു. ആരവം ശ്രദ്ധിക്കുക. കടൽത്തി
രകൾ ആർത്തലയ്ക്കുമ്പോലെ.
13ജനങ്ങൾ ആ തിരകൾ പോലെയായിരിക്കു
കയും ചെയ്യും. ദൈവം അവരെ ശാസിക്കും.
അവർ ഓടിപ്പോവുകയും ചെയ്യും. കാറ്റിൽ പറ
ന്നുപോകുന്ന പതിരുപോലെയായിരിക്കും
അവർ. കൊടുങ്കാറ്റിൽ ഒടിഞ്ഞു വീഴുന്ന കള
കൾ പോലെയായിരിക്കുമവർ. കാറ്റടിക്കു
മ്പോൾ അവ ദൂരേക്കു പറന്നു പോകും.
14ആ രാത്രി ജനം ഭയന്നു വിറയ്ക്കും. പ്രഭാത
ത്തിനു മുമ്പേ ഒന്നും അവശേഷിക്കാതെയാകും.
അങ്ങനെ നമ്മുടെ ശത്രുക്കൾക്ക് ഒന്നും കിട്ടുക
യില്ല. അവർ നമ്മുടെ ദേശത്തേക്കുവരും. പക്ഷേ
അവിടെ ഒന്നുമുണ്ടായിരിക്കുകയില്ല.

## എത്യോപ്യയ്ക്കുള്ള ദൈവസന്ദേശം

18 എത്യോപ്യയിലെ നദികളുടെ തീരത്തുള്ള
ദേശത്തേക്കു നോക്കുക. അവിടമാകെ
കീടങ്ങൾ നിറഞ്ഞിരിക്കുന്നു; അവയുടെ മൂളൽ
നിങ്ങൾക്കു കേൾക്കാം. 2ആ ദേശം ഞാങ്കണവ
ഞ്ചികളിൽ ആളുകളെ സമുദ്രത്തിനു മറുകരയി
ലേക്കയയ്ക്കുന്നു.
വേഗതയാർന്ന ആ ദൂതന്മാർ ഉയരമുള്ള കരു
ത്തരായവരുടെ അടുത്തേക്കു പോകുന്നു! (എല്ലാ
യിടവുമുള്ള ജനങ്ങൾ ആ ദീർഘകായരും ശക്ത
രുമായവരെ ഭയക്കുന്നു. അവർ ശക്തമായൊരു
രാഷ്ട്രമാണ്. അവർ മറ്റു രാഷ്ട്രങ്ങളെ തോല്പി
ക്കുന്നു. നദികൾ കൊണ്ടു വിഭജിതമാണ് ആ
രാജ്യം.) 3അവർക്കു ചില ദോഷങ്ങൾ സംഭവിക്കു
മെന്ന് ജനത്തിനു മുന്നറിയിപ്പു നൽകുക. ആ
രാജ്യത്തിന് അങ്ങനെ സംഭവിക്കുന്നത് ലോക
ത്തിലെ സകല ജനങ്ങളും കാണും. പർവ്വത
ത്തിൽ ഉയർത്തിയിരിക്കുന്ന പതാകപോലെ
വ്യക്തമായി ജനം ഇക്കാര്യം കാണും. ഈ ദീർഘ
കായർക്കു സംഭവിക്കുന്നതിനെപ്പറ്റി സകല
ലോകരും കേൾക്കും. യുദ്ധകാഹളം പോലെ
വ്യക്തമായി അവർ ഇതു കേൾക്കും.
4യഹോവ പറഞ്ഞു, "എനിക്കായി തയ്യാറാ
ക്കപ്പെട്ടിടത്ത് ഞാനുണ്ടായിരിക്കും. ഇതൊക്കെ
സംഭവിക്കുന്നത് ഞാൻ ശാന്തനായി നിരീക്ഷി
ക്കും. 5മനോഹരമായൊരു വേനൽക്കാല മദ്ധ്യാ
ഹ്നത്തിൽ ജനം വിശ്രമിക്കുകയായിരിക്കും.
(വെളുപ്പാൻകാലത്തെ മഞ്ഞിൻതുള്ളികളല്ലാ
തെ മഴയില്ലാത്ത ചൂടുപിടിച്ച വിളവെടുപ്പു
കാലത്തായിരിക്കും അത്.) അപ്പോൾ ഭീകരമായ
ചിലതു സംഭവിക്കും. പൂക്കാലത്തിനു ശേഷമാ
യിരിക്കുമത്. പുതുമുന്തിരികൾ പൂത്തു കായ്
ക്കും. എന്നാൽ വിളവെടുപ്പിനു മുമ്പ് ശത്രു
വരികയും ഈ ചെടികൾ നശിപ്പിക്കുകയും
ചെയ്യും. ശത്രു മുന്തിരിവള്ളികൾ പറിച്ചു ദൂരേ

ക്കെറിയും. 6മുന്തിരിവള്ളികൾ പക്ഷികൾക്കും
കാട്ടുമൃഗങ്ങൾക്കും കഴിക്കാൻ അവിടെ കിടക്കും.
പക്ഷികൾ വേനൽക്കാലത്ത് മുന്തിരിവള്ളികൾ
കൊണ്ടു കഴിയും. ആ ശൈത്യകാലത്ത് കാട്ടുമൃ
ഗങ്ങൾ അവ തിന്നും."
7ആ സമയം, സർവ്വശക്തനായ യഹോവ
യ്ക്കു ഒരു വിശിഷ്ട വഴിപാടു കൊണ്ടുവരപ്പെ
ടും. ദീർഘകായരും ബലവാന്മാരുമായവരായി
രിക്കും ആ കാഴ്ചകൾ കൊണ്ടു വരിക. (എല്ലാ
യിടത്തുമുള്ള ജനത്തിന് ഇവരോടു ഭയമാണ്.
അവർ അതിശക്തരാണ്. അവർ മറ്റു രാജ്യങ്ങളെ
തോല്പിക്കുന്നു. നദികൾ കൊണ്ടു ഭാഗിക്കപ്പെട്ട
ഒരു ദേശത്തിലാണവർ.) വഴിപാടുകൾ യഹോ
വയുടെ സവിധമായ സീയോൻപർവ്വതത്തി
ലേക്കു കൊണ്ടുവരപ്പെടും.

## ഈജിപ്തിനുള്ള ദൈവസന്ദേശം

19 ഈജിപ്തിനെക്കുറിച്ചുള്ള ദു:ഖസ
ന്ദേശം: ഇതാ! വേഗതയാർന്നൊരു മേഘ
ത്തിൽ യഹോവ വരുന്നു. യഹോവ ഈജിപ്തി
ലേക്കു പ്രവേശിക്കുകയും ഈജിപ്തിലെ സക
ലവ്യാജദൈവങ്ങളും ഭയന്നു വിറയ്ക്കുകയും
ചെയ്യും. ഈജിപ്ത് ധീരതയുള്ള രാജ്യമായിരു
ന്നു. പക്ഷേ ആ ധൈര്യം അരക്കുപോലെ ഉരു
കിപ്പോകും.
2ദൈവം പറയുന്നു, "ഈജിപ്തുകാരെക്കൊ
ണ്ട് ഞാൻ അവർക്കെതിരെ തന്നെ യുദ്ധം
ചെയ്യിക്കും. മനുഷ്യർ സ്വന്തം സഹോദരന്മാർ
ക്കെതിരെ പോരാടും. അയൽക്കാരൻ അയൽക്കാ
രനെതിരാകും. നഗരങ്ങൾ നഗരങ്ങൾക്കെതിരെ
യാകും. രാഷ്ട്രങ്ങൾ രാഷ്ട്രങ്ങൾക്കെതിരാകും.
3ഈജിപ്തുകാർ ആശയക്കുഴപ്പത്തിലാകും.
തങ്ങളെന്തു ചെയ്യണമെന്ന് ജനം തങ്ങളുടെ
വ്യാജദൈവങ്ങളോടും ജ്ഞാനികളോടും ചോ
ദിക്കും. തങ്ങളുടെ വെളിച്ചപ്പാടന്മാരോടും ജാല
വിദ്യക്കാരോടും ചോദിക്കും. എന്നാൽ അവരുടെ
ഉപദേശങ്ങൾ വ്യർത്ഥമാകും."
4യജമാനനും സർവ്വശക്തനുമായ യഹോവ
പറയുന്നു, "ഈജിപ്തിനെ ഞാൻ (ദൈവം)
ക്രൂരനായൊരു യജമാനനെ ഏല്പിക്കും. ശക്ത
നായ ഒരു ഭരണാധിപൻ ജനത്തിനുമേൽ ഭരണം
നടത്തും. 5നൈൽനദി ഉണങ്ങിവരളും. സമുദ്ര
ത്തിലെ ജലം വറ്റും. 6എല്ലാ നദികളും ദുർഗ്ഗന്ധ
പൂരിതമാകും. ഈജിപ്തിലെ തോടുകൾ വരണ്ട്
വെള്ളമെല്ലാം നഷ്ടപ്പെടും. ജലസസ്യങ്ങളെ
ല്ലാം ചീഞ്ഞളിയും. 7നദീതീരത്തുള്ള മുഴുവൻ
സസ്യങ്ങളും ഉണങ്ങിപ്പോകും. നദിയുടെ ഏറ്റ
വും വീതിയുള്ള ഭാഗത്തുള്ള സസ്യങ്ങൾ
പോലും ഉണങ്ങും.
8"നദിയിൽനിന്നും മീൻപിടിക്കുന്ന എല്ലാ
വരും വ്യസനിച്ചു നിലവിളിക്കും. ഭക്ഷണത്തി
നായി അവർ ആശ്രയിക്കുന്ന നൈൽനദി വറ്റി
വരളും. 9വസ്ത്രങ്ങളുണ്ടാക്കുന്നവർ വളരെ വള
രെ വ്യസനിക്കും. വെള്ളപ്പരുത്തി വേണമല്ലോ
അവർക്കു വസ്ത്രം നെയ്യാൻ. എന്നാൽ നദി
വറ്റിവരളുമ്പോൾ ഈ ചെടികൾ വളരുകയില്ല.
10അണകൾ കെട്ടുന്ന ജോലിയിലേർപ്പെട്ടിരി
ക്കുന്നവർ പണിയില്ലാതെ നിരാശരാകും.
11"സോവാൻനഗരത്തിലെ നേതാക്കന്മാർ
വിഡ്ഢികളാകുന്നു. ഫറവോന്റെ 'ജ്ഞാനിക
ളായ ഉപദേഷ്ടാക്കൾ' തെറ്റായ ഉപദേശം നൽ
കുന്നു. തങ്ങൾ ജ്ഞാനികളാണെന്ന് നേതാക്കൾ
പറയുന്നു. തങ്ങൾ പഴയ രാജകുടുംബക്കാരാ
ണെന്ന് അവർ അവകാശപ്പെടുന്നു. എന്നാല
വർ സ്വയം കരുതുന്നതുപോലെ ജ്ഞാനിക
ളല്ല."
12ഈജിപ്തേ, നിന്റെ ജ്ഞാനികളെവിടെ?
സർവ്വശക്തനായ യഹോവ ഈജിപ്തിനായി
ആസൂത്രണം ചെയ്തിരിക്കുന്ന കാര്യങ്ങൾ ആ
ജ്ഞാനികളറിയണം. സംഭവിക്കാൻ പോകുന്ന
കാര്യങ്ങൾ അവർ നിങ്ങൾക്കു പറഞ്ഞു തരണം.
13സോവാനിലെ നേതാക്കൾ വിഡ്ഢികളാ
യിരിക്കുന്നു. നോഫിലെ നേതാക്കൾ വ്യാജ
ങ്ങൾ വിശ്വസിച്ചിരിക്കുന്നു. അതിനാൽ നേതാ
ക്കൾ ഈജിപ്തിനെ തെറ്റായ വഴിയിൽ നയി
ച്ചു. 14യഹോവ നേതാക്കളെ ആശയക്കുഴപ്പത്തി
ലാക്കി. അവർ അലഞ്ഞു തിരിയുകയും ഈജി
പ്തിനെ തെറ്റായ വഴിയേ നയിക്കുകയും ചെ
യ്യുന്നു. അവർ ചെയ്യുന്നതെല്ലാം തെറ്റാകുന്നു.
മദ്യപിച്ചു നിലത്തുകിടന്നുരുളുന്നവരെപ്പോലെ
യാണവർ. 15അവർക്ക് ചെയ്യാനാകുന്ന യാതൊ
ന്നുമില്ല. (ഈ നേതാക്കൾ "ചെടികളുടെ തല
കളും വാലുകളുമാകുന്നു." അവർ പനമ്പട്ടയോ
ഞാങ്ങണയോ ആകുന്നു.)
16ആ സമയത്ത്, ഈജിപ്തുകാർ ഭയന്ന
സ്ത്രീകളെപ്പോലെയായിരിക്കും. സർവ്വശക്ത
നായ യഹോവയെ അവർ ഭയപ്പെടും. യഹോ
വ ജനത്തെ ശിക്ഷിക്കാൻ കൈയുയർത്തുകയും
അവർ ഭയപ്പെടുകയും ചെയ്യും. 17സകല ഈജി
പ്തുകാർക്കും ഭയപ്പെടേണ്ട സ്ഥലമായിരിക്കും
യെഹൂദദേശം. യെഹൂദയെന്ന പേരു കേൾക്കു
ന്ന ഓരോ ഈജിപ്തുകാരനും ഭയപ്പെടും. സർ
വ്വശക്തനായ യഹോവ ഈജിപ്തിന് ഭീകര
ദുരിതങ്ങൾ സംഭവിപ്പിക്കുമെന്നതിനാലാണത്.
18ആ സമയത്ത്, ഈജിപ്തുകാർക്ക് കനാൻഭാഷ
(യെഹൂദഭാഷ) സംസാരിക്കുന്ന അഞ്ചു നഗര
ങ്ങളുണ്ടായിരിക്കും. ഈ നഗരങ്ങളിലൊന്ന്
"വിനാശനഗരം" എന്നു വിളിക്കപ്പെടും.
സർവ്വശക്തനായ യഹോവയുടെ ഭക്തരായി
ക്കൊള്ളാമെന്നു ജനം വാഗ്ദാനം ചെയ്യും. 19അ
പ്പോൾ ഈജിപ്തിന്റെ മദ്ധ്യഭാഗത്ത് യഹോ
വയ്ക്കായി ഒരു യാഗപീഠമുണ്ടായിരിക്കും.
യഹോവയോടുള്ള ആദരവിന് ഈജിപ്തിന്റെ
അതിർത്തിയിൽ ഒരു സ്മാരകമുണ്ടായിരിക്കും.
20സർവ്വശക്തനായ യഹോവയുടെ ശക്തമായ
പ്രവൃത്തികൾക്കൊരു സാക്ഷ്യമായിരിക്കുമത്.
ജനം സഹായത്തിനായി യഹോവയോടു നില
വിളിക്കുമ്പോൾ അവൻ സഹായമയയ്ക്കും.
രക്ഷിക്കുകയും പ്രതിരോധിക്കുകയും ചെയ്യുന്ന
ഒരുവനെ യഹോവ അയയ്ക്കും. അവരെ ഉപ
ദ്രവിക്കുന്നവരിൽനിന്നും അവൻ ജനത്തെ
രക്ഷിക്കും. 21അപ്പോൾ ഈജിപ്തുകാർ സത്യമാ
യും യഹോവയെ അറിയും. ഈജിപ്തിലെ
ജനം ദൈവത്തെ സ്നേഹിക്കും. ജനം ദൈവ
ത്തെ സേവിക്കുകയും നിരവധി ബലികളർ
പ്പിക്കുകയും ചെയ്യും. അവർ യഹോവയ്ക്കു
വാഗ്ദാനങ്ങൾ ചെയ്യും. അവർ ആ വാഗ്ദാന
ങ്ങൾ പാലിക്കുകയും ചെയ്യും.
22ഈജിപ്തുകാരെ യഹോവ ശിക്ഷിക്കും.
അനന്തരം യഹോവ അവരെ സുഖപ്പെടുത്തുക
യും (ക്ഷമിക്കുക) അവർ യഹോവയിലേക്കു
മടങ്ങിവരികയും ചെയ്യും. യഹോവ അവരുടെ
പ്രാർത്ഥനകൾ ശ്രവിക്കുകയും അവരെ സുഖ
പ്പെടുത്തുകയും ചെയ്യും.
23അന്ന് ഈജിപ്തിൽനിന്നും അശ്ശൂരിലേക്ക്
ഒരു പ്രധാന മാർഗ്ഗമുണ്ടായിരിക്കും. അപ്പോൾ
അശ്ശൂരുകാർ ഈജിപ്തിലേക്കും ഈജിപ്തുകാർ

അശ്ശൂരിലേക്കും പോകും. ഈജിപ്ത് അശ്ശൂരി
നോടു ചേർന്ന് ആരാധന നടത്തും. 24അന്ന്
യിസ്രായേലും അശ്ശൂരും ഈജിപ്തും ഒരുമിച്ചു
ചേർന്ന് ദേശത്തെ നിയന്ത്രിക്കും. ഇത് ആ ദേശ
ത്തിനൊരനുഗ്രഹമായിരിക്കും. 25സർവ്വശക്ത
നായ യഹോവ ഈ രാജ്യങ്ങളെ അനുഗ്രഹിക്കും.
അവൻ പറയും, "ഈജിപ്തേ, നിങ്ങൾ എന്റെ
ജനതയാകുന്നു. അശ്ശൂരേ, ഞാൻ നിന്നെ സൃഷ്ടി
ച്ചു. യിസ്രായേലേ ഞാനാണു നിന്റെ ഉടമ.
നിങ്ങളെല്ലാം അനുഗ്രഹീതർ!"

### ഈജിപ്തിനെയും എത്യോപ്യ യെയും അശ്ശൂർ തോല്പിക്കും

22 സർഗ്ഗോൺ, അശ്ശൂരിന്റെ രാജാവാ
യിരുന്നു. അശ്ദോദ്നഗരത്തിനെതിരെ
യുദ്ധം ചെയ്യാൻ അദ്ദേഹം തർത്താനെ അയച്ചു.
തർത്താൻ ആ നഗരം പിടിച്ചെടുത്തു. 2അന്ന്
ആമോസിന്റെ പുത്രനായ യെശയ്യാവിലൂടെ
യഹോവ സംസാരിച്ചു. യഹോവ പറഞ്ഞു,
"ചെന്ന് നിന്റെ അരയിൽ നിന്ന് വ്യസന
ത്തിന്റെ വസ്ത്രം ഉരിഞ്ഞു കളയുക. കാലു
കളിൽ നിന്നു ചെരിപ്പും അഴിച്ചു മാറ്റുക."
യെശയ്യാവ് യഹോവയെ അനുസരിച്ചു.
വസ്ത്രമോ ചെരിപ്പോ കൂടാതെ യെശയ്യാവ്
നടന്നു.
3അനന്തരം യഹോവ പറഞ്ഞു, "യെശയ്യാവ്
മൂന്നു വർഷം വസ്ത്രങ്ങളോ ചെരിപ്പോ ധരി
ക്കാതെ ചുറ്റിക്കറങ്ങി. ഇത് ഈജിപ്തിനും
എത്യോപ്യയ്ക്കും ഒരടയാളമാണ്. 4അശ്ശൂരിന്റെ
രാജാവ് ഈജിപ്തിനെയും എത്യോപ്യയെയും
തോല്പിക്കും. അശ്ശൂർ തടവുകാരെ പിടികൂടി
അവരുടെ രാജ്യത്തുനിന്നും കൊണ്ടുപോകും.
വൃദ്ധന്മാരും ചെറുപ്പക്കാരും വസ്ത്രമില്ലാതെയും
ചെരുപ്പില്ലാതെയും നയിക്കപ്പെടും. അവർ
പൂർണ്ണനഗ്നരായിരിക്കും. ഈജിപ്തുകാർ
ലജ്ജിതരാകും. 5സഹായത്തിനായി എത്യോപ്യ
യിലേക്കു നോക്കുന്ന ജനം നിരാശരായി ത്തീരും.
ഈജിപ്തിന്റെ മഹത്വത്തിൽ അത്ഭുതപ്പെടു
ന്ന ജനം ലജ്ജിതരാകും."
6സമുദ്രതീരത്തു വസിക്കുന്നവർ പറയും,
"അവർ ഞങ്ങളെ സഹായിക്കുമെന്നു ഞങ്ങൾ
വിശ്വസിച്ചു. അശ്ശൂർരാജാവിൽ നിന്നും അവർ
ഞങ്ങളെ രക്ഷിക്കുമെന്നു കരുതി ഞങ്ങൾ
അങ്ങോട്ടോടിച്ചെന്നു. എന്നാൽ അവരെ നോ
ക്കുക. ആ രാജ്യങ്ങൾ പിടിച്ചടക്കപ്പെട്ടിരിക്കു
ന്നു. പിന്നെ ഞങ്ങളെങ്ങനെ രക്ഷപെടാ
നാണ്?"

### ബാബിലോണിനുള്ള ദൈവസന്ദേശം

21 സമുദ്രതീരത്തിലെ മരുഭൂമിയെക്കുറിച്ചു
ള്ള ദു:ഖസന്ദേശം:
മരുഭൂമിയിൽനിന്നു ചിലതു വരുന്നു. നെഗെ
വിൽനിന്നടിക്കുന്ന കാറ്റുപോലെ. ഒരു ഭയങ്കര
ദേശത്തു നിന്നാണതിന്റെ വരവ്.
2സംഭവിക്കാൻ പോകുന്ന അതിഭയങ്കരമായ
ചിലതു ഞാൻ കാണുന്നു. വഞ്ചകർ നിനക്കെ
തിരെ തിരിയുന്നതു ഞാൻ കാണുന്നു. ജനം
നിന്റെ സ്വത്തു കവരുന്നതു ഞാൻ കാണുന്നു.
ഏലാമേ, ചെന്ന് അവരോടു പോരാടുക! മേദ്യ
യേ, നിന്റെ സൈന്യത്തെ നഗരത്തിനു ചുറ്റി
ലും വിന്യസിച്ച് അതിനെ തോല്പിക്കുക! ആ
നഗരത്തിലെ മുഴുവൻ ദുഷ്ടതയെയും ഞാന
വസാനിപ്പിക്കും. 3ആ ഭയങ്കരതകൾ കണ്ട് ഞാൻ
വളരെ ഭയന്നിരിക്കുന്നു. ഭയം കൊണ്ട് എനിക്കെ
ന്റെ വയറുവേദനിക്കുന്നു. ആ വേദന പ്രസവ
വേദന പോലെയാണ്. കേൾക്കുന്ന കാര്യങ്ങൾ
എന്നെ വളരെ ഭയപ്പെടുത്തുന്നു. കാണുന്ന
കാര്യങ്ങൾ എന്നെ ഭയം കൊണ്ടു വിറപ്പിക്കുന്നു.
4ഞാൻ വ്യാകുലചിത്തനാണ്. ഭയം മൂലം ഞാൻ
വിറയ്ക്കുകയും ചെയ്യുന്നു. എന്റെ സന്തുഷ്ട
സായാഹ്നം ഭയത്തിന്റെ രാത്രിയായിത്തീർന്നി
രിക്കുന്നു.
5എല്ലാം ശരിയെന്നു മനുഷ്യർ കരുതുന്നു.
അവർ പറയുകയാണ്, "മേശയൊരുക്കുക! തി
ന്നുകയും കുടിക്കുകയും ചെയ്യുക!" അതേ സമ
യം ഭടന്മാർ പറയുകയാണ്, "പാറാവുകാരെ
നിയോഗിക്കുക! പ്രഭുക്കന്മാരേ എഴുന്നേൽക്കുക,
എന്നിട്ട് പരിചകൾ മിനുക്കുക!"
6എന്റെ യജമാനൻ എന്നോടു പറഞ്ഞു,
"ചെന്ന്, ഈ നഗരത്തിനു കാവൽ നിൽക്കാൻ
ഒരാളെ കണ്ടുപിടിക്കുക. കാണുന്നതെല്ലാം
അവൻ അറിയിക്കണം. 7പാറാവുകാരൻ കുതിര
പ്പടയാളികളെയും കഴുതകളെയും അല്ലെങ്കിൽ
ഒട്ടകങ്ങളെയും നിരയായി കണ്ടാൽ അവൻ
വളരെ സൂക്ഷ്മതയോടെ ശ്രദ്ധിക്കണം."
8അനന്തരം ഒരു ദിവസം പാറാവുകാരൻ മുന്ന
റിയിപ്പു തന്നു, "സിംഹം!" പാറാവുകാരൻ ഇങ്ങ
നെ പറയുകയായിരുന്നു, "എന്റെ യജമാനനേ,
എല്ലാ ദിവസവും ഞാൻ കാവൽഗോപുര
ത്തിൽ കാവൽ നിൽക്കുകയായിരുന്നു. എല്ലാ
രാത്രിയിലും ഞാൻ പാറാവു നിൽക്കുകയായി
രുന്നു! പക്ഷേ... 9ഇതാ! അവർ വരുന്നു! കാലാ
ളുകളുടെയും കുതിരപ്പടയാളികളുടെയും നിര
കൾ തന്നെ ഞാൻ കാണുന്നു."
അപ്പോൾ ഒരു ദൂതൻ പറഞ്ഞു,
"ബാബിലോൺ തോല്പിക്കപ്പെട്ടു. ബാബി
ലോൺ നിലംപതിച്ചിരിക്കുന്നു. മുഴുവൻ വ്യാജ
ദൈവങ്ങളുടെയും വിഗ്രഹങ്ങൾ നിലത്തെ
റിഞ്ഞുടയ്ക്കപ്പെട്ടിരിക്കുന്നു."
10യെശയ്യാവു പറഞ്ഞു, "എന്റെ ജനമേ,
യിസ്രായേലിന്റെ ദൈവമായ സർവശക്ത
നായ യഹോവയിൽനിന്നു കേട്ടതെല്ലാം ഞാൻ
നിങ്ങളോടു പറഞ്ഞിരിക്കുന്നു. മെതിക്കളത്തിൽ
ധാന്യം പൊടിക്കപ്പെടുമ്പോലെ നിങ്ങൾ തകർ
ക്കപ്പെടും."

### എദോമിനുള്ള ദൈവസന്ദേശം

11ദൂമയെപ്പറ്റിയുള്ള ദു:ഖസന്ദേശം. സേയീ
രിൽ (എദോം) നിന്ന് എന്നെ ആരോ വിളിച്ചു.
അവൻ പറഞ്ഞു, "പാറാവുകാരാ, രാത്രിയിനി
എത്ര അവശേഷിക്കുന്നു? രാത്രിയിനി എത്ര
നേരം നീണ്ടു നിൽക്കും!"
12പാറാവുകാരൻ മറുപടി പറഞ്ഞു, "പ്രഭാ
തം വരികയായി. പക്ഷേ പിന്നെ രാത്രി വീണ്ടും
വരും. നിനക്കെന്തെങ്കിലും ചോദിക്കാനുണ്ടെ
ങ്കിൽ അപ്പോൾ വന്നു ചോദിക്കുക."

### അറബ്യയ്ക്കുള്ള ദൈവസന്ദേശം

13അറബ്യയെക്കുറിച്ചുള്ള ദു:ഖസന്ദേശം. ദേദാ
നിൽനിന്നുള്ള ഒരു യാത്രാസംഘം അറബ്യൻ
മരുഭൂമിയിലെ ചില മരങ്ങളുടെ കീഴെ രാത്രി
കഴിച്ചു കൂട്ടി.
14അവർ ദാഹിക്കുന്ന ചില യാത്രികർക്കു
വെള്ളം കൊടുത്തു. ചില യാത്രികർക്കു തേമാ
ക്കാർ ഭക്ഷണം കൊടുത്തു.
15അവർ കൊല്ലാൻ വന്ന വായ്ത്തലയിൽ
നിന്നും രക്ഷപെട്ടോടിവരികയായിരുന്നു.

എയ്യാൻ തയ്യാറായ അമ്പുകളിൽനിന്നും രക്ഷ
പെട്ടോടുകയായിരുന്നു അവർ. ഒരു ഭീകരയു
ദ്ധത്തിൽനിന്നും ഓടിയകലുകയായിരുന്നു
അവർ.
**16**അതൊക്കെ സംഭവിക്കുമെന്ന് എന്റെ യജ
മാനനായ യഹോവ എന്നോടരുളിയിരുന്നു.
യഹോവ പറഞ്ഞു, "ഒരു വർഷത്തിൽ, (കൂലി
ക്കാരന്റെ കാലഗണനയനുസരിച്ച്) കേദാരി
ന്റെ സകല പ്രതാപവും അസ്തമിക്കും. **17**ആ
സമയം, കേദാരിലെ മഹാന്മാരായ ഭടന്മാരിൽ
ചിലർ, വില്ലാളികൾ, ജീവനോടെ അവശേ
ഷിക്കും." യിസ്രായേലിന്റെ ദൈവമാകുന്ന
യഹോവ എന്നോട് ഇക്കര്യങ്ങൾ പറഞ്ഞു.

### യെരൂശലേമിനുള്ള ദൈവസന്ദേശം

**22** ദർശനത്തിന്റെ താഴ്വരയെപ്പറ്റിയുള്ള
ദു:ഖസന്ദേശം:
നിങ്ങൾക്കെന്തു പറ്റി? നിങ്ങളെന്തിനാണു
സ്വന്തം വീട്ടുമേൽക്കൂരയിൽ മറഞ്ഞിരിക്കു
ന്നത്?
**2**മുമ്പ് ഈ നഗരം വളരെ തിരക്കുപിടിച്ചൊരു
നഗരമായിരുന്നു. വളരെ ശബ്ദായമാനമായ,
സന്തോഷിക്കുന്ന നഗരം. എന്നാലിപ്പോൾ
കാര്യങ്ങൾ മാറിയിരിക്കുന്നു. നിന്റെ ജനം
കൊല്ലപ്പെട്ടുകൊണ്ടിരിക്കുന്നു. പക്ഷേ വാളു
കൊണ്ടല്ല. മനുഷ്യർ മരിച്ചു വീണത് യുദ്ധത്തി
ലല്ല.
**3**നിന്റെ നേതാക്കളെല്ലാം ഒരുമിച്ച് ഓടി
പ്പോയി. പക്ഷേ അവരെല്ലാം പിടിക്കപ്പെട്ടു,
വില്ലുകളില്ലാതെ. നേതാക്കളെല്ലാം വളരെ ദൂരേ
ക്ക് ഓടിപ്പോയി. പക്ഷേ അവരെല്ലാം പിടിക്ക
പ്പെട്ടിരിക്കുന്നു.
**4**അതിനാൽ ഞാൻ പറയുന്നു, "എന്നെ നോ
ക്കരുത്! ഞാൻ കരയട്ടെ! യെരൂശലേമിന്റെ നശീ
കരണത്തെച്ചൊല്ലി എന്നെ ആശ്വസിപ്പിക്കേണ്ട
തില്ല."
**5**യഹോവ ഒരു പ്രത്യേകദിവസം തെരഞ്ഞെ
ടുത്തിരിക്കുന്നു. ആ ദിവസം കലാപങ്ങളും
ആശയക്കുഴപ്പവുമുണ്ടാകും. ദർശനത്തിന്റെ
താഴ്വരയിൽ മനുഷ്യൻ മനുഷ്യന്റെമേൽ നട
ന്നുപോകും. നഗരമതിലുകൾ തകർക്കപ്പെടും.
താഴ്വരയിലുള്ളവർ പർവ്വതനഗരത്തിലുള്ളവ
രോടു ആക്രോശിക്കുന്നുണ്ടാകും. **6**ഏലാമിലെ
കുതിരപ്പടയാളികൾ തങ്ങളുടെ ആവനാഴികളു
മെടുത്ത് യുദ്ധത്തിനു പോകും. കീറിൽനിന്നുള്ള
വർ പരിചകൾ മുട്ടി ശബ്ദമുണ്ടാക്കും. **7**സൈ
ന്യങ്ങൾ നിന്റെ പ്രത്യേകതാഴ്വരയിൽ സ
ന്ധിക്കും. താഴ്വര തേരുകൾ കൊണ്ടുനിറയും.
നഗരകവാടങ്ങൾക്കു കുതിരപ്പടയാളികൾ കാ
വൽ നിൽക്കും. **8**ആ സമയം യെഹൂദക്കാർ വന
മന്ദിരത്തിൽ സൂക്ഷിച്ചിരിക്കുന്ന ആയുധങ്ങളു
പയോഗിക്കാൻ ആഗ്രഹിക്കും.
യെഹൂദയെ സംരക്ഷിക്കുന്ന കോട്ട ശത്രുക്കൾ
നിലം പരിശാക്കും. **9-11**ദാവീദിന്റെ നഗരത്തി
ന്റെ കോട്ടകൾ പൊട്ടാൻ തുടങ്ങുകയും
നിങ്ങൾ ആ പിളർപ്പ് കാണുകയും ചെയ്യും.
അതിനാൽ, നീ വീടുകളെണ്ണുകയും വീടുക
ളുടെ കല്ലുകളുപയോഗിച്ച് കോട്ടകൾ കെട്ടു
കയും ചെയ്യും. പഴയ അരുവിയിൽനിന്നുള്ള
വെള്ളം സംഭരിക്കാൻ ഇരട്ടഭിത്തികൾക്കിടയിൽ
നിങ്ങൾ സ്ഥലമൊരുക്കും. അങ്ങനെ നിങ്ങൾ
ജലം സംഭരിക്കും.
സ്വയം സംരക്ഷിക്കാൻ നിങ്ങൾ ഇങ്ങനെ
ചെയ്യും. എന്നാൽ ഇതെല്ലാം സൃഷ്ടിച്ച ദൈവ
ത്തിൽ നിങ്ങൾ വിശ്വസിക്കുകയില്ല. വളരെ
പണ്ട് ഇവയെല്ലാം സൃഷ്ടിച്ച ഒരുവനെ (ദൈ
വം) നിങ്ങൾ കാണുകയില്ല.
**12**അതിനാൽ, എന്റെ യജമാനനും സർവ്വശ
ക്തനുമായ യഹോവ, തങ്ങളുടെ മൃതരായ സ്നേ
ഹിതരെയോർത്തു വിലപിക്കാനും വ്യസനി
ക്കാനും ജനത്തോടാവശ്യപ്പെടും. ജനം തല
മുണ്ഡനം ചെയ്യുകയും വ്യസനത്തിന്റെ
വസ്ത്രം ധരിക്കുകയും ചെയ്യും.
**13**എന്നാൽ നോക്കൂ! ജനം ഇപ്പോൾ സന്തു
ഷ്ടരാണ്. അവർ ആഹ്ലാദിക്കുകയാണ്. അവർ
പറയുന്നു:
കാളയെയും ആടിനെയും കൊല്ലുക. നമുക്കാ
ഘോഷിക്കാം. ഭക്ഷിക്കുകയും വീഞ്ഞു കുടിക്കു
കയും ചെയ്യുക. തിന്നുകയും കുടിക്കുകയും ചെ
യ്യുക, എന്തെന്നാൽ നാളെ നമ്മൾ മരിക്കും.
**14**സർവ്വശക്തനായ യഹോവ ഇക്കാര്യങ്ങൾ
എന്നോടു പറയുകയും ഞാനെന്റെ ചെവി
കൊണ്ട് കേൾക്കുകയും ചെയ്തു: "തെറ്റുകൾ
ചെയ്ത അപരാധിയാണു നിങ്ങൾ. ഈ അപ
രാധം പൊറുക്കപ്പെടും മുമ്പേ നിങ്ങൾ മരിക്കു
മെന്നു ഞാൻ വാഗ്ദാനം ചെയ്യുന്നു." എന്റെ
യജമാനനും സർവ്വശക്തനുമായ യഹോവയാ
ണിതു പറഞ്ഞത്.

### ശെബ്നെയ്ക്കുള്ള ദൈവസന്ദേശം

**15**എന്റെ യജമാനനും സർവ്വശക്തനുമായ
യഹോവ എന്നോടിങ്ങനെ പറഞ്ഞു: "ശെബ്ന
എന്ന ദാസന്റെയടുത്തേക്കു പോവുക. കൊ
ട്ടാരം വിചാരിപ്പുകാരനാണയാൾ. **16**ആ ദാസ
നോടു 'നീയിവിടെ എന്തെടുക്കുകയാണ്?
എന്നു ചോദിക്കുക?' നിന്റെ കുടുംബക്കാരെ
ആരെയെങ്കിലും ഇവിടെ സംസ്കരിച്ചിട്ടു
ണ്ടോ? നീയെന്തിനാണിവിടെയൊരു കല്ലറ
യൊരുക്കുന്നത്?' എന്നും ചോദിക്കുക."
യെശയ്യാവു പറഞ്ഞു, "ഇയാളെ നോക്കുക!
അയാൾ ഉന്നതമായൊരിടത്ത് തന്റെ കല്ലറ
പണിയുകയാണ്. തന്റെ കല്ലറ പണിയാൻ
പാറ തുരക്കുകയാണയാൾ.
**17-18**മനുഷ്യാ, യഹോവ നിന്നെ തരിപ്പണമാ
ക്കും. യഹോവ നിന്നെ ഒരു കൊച്ചു പന്തിനു
ള്ളിൽ ചുരുട്ടിക്കൂട്ടി മറ്റൊരു രാഷ്ട്രത്തിന്റെ
കൈകളിലേക്കെറിഞ്ഞു കൊടുക്കും. നീ അവി
ടെക്കിടന്നു മരിക്കും."
യഹോവ പറഞ്ഞു, "നീ നിന്റെ തേരുകളെ
ച്ചൊല്ലി അഭിമാനിക്കുന്നു. എന്നാൽ ആ വിദൂര
ദേശത്ത് നിന്റെ ഭരണാധികാരിക്ക് അതിലും
നല്ല തേരുകളുണ്ടാകും. അവിടെ നിന്റെ തേരു
കളെ ആരും ശ്രദ്ധിക്കുകപോലുമില്ല. **19**ഇവിടു
ത്തെ നിന്റെ പദവിയിൽനിന്നും നിന്നെ ഞാൻ
പുറത്താക്കും. നിന്റെ പദവിയിൽനിന്നും
നിന്നെ നിന്റെ പുതിയ നേതാവ് നീക്കം
ചെയ്യും. **20**അന്നു ഞാൻ എന്റെ ദാസനും ഹിൽ
ക്കീയാവിന്റെ പുത്രനുമായ എല്യാക്കീമിനെ
വിളിക്കും. **21**നിന്റെ മേലങ്കിയെടുത്ത് ഞാൻ
അവനെ അണിയിക്കും. നിന്റെ അംശവടി എ
ടുത്ത് ഞാൻ അവനു നൽകും. നിന്റെ ജോലി
ഞാൻ അവനു നൽകും. ആ ദാസൻ യെരൂശ
ലേംകാർക്കും യെഹൂദയുടെ കുടുംബക്കാർക്കും
ഒരു പിതാവിനെപ്പോലെയായിരിക്കും.
**22**"ദാവീദിന്റെ ഭവനത്തിന്റെ താക്കോൽ
ഞാൻ അവന്റെ കഴുത്തിലണിയിക്കും. അവൻ
ഒരു വാതിൽ തുറന്നാൽ ആ വാതിൽ തുറന്നു
തന്നെ കിടക്കും. ആരും അതടയ്ക്കാൻ പ്രാപ്ത

നായിരിക്കുകയില്ല. അവൻ ഒരു വാതിലടച്ചാൽ
അത് അടഞ്ഞു തന്നെയിരിക്കും. ആർക്കും അതു
തുറക്കാനാവില്ല. തന്റെ പിതാവിന്റെ ഭവന
ത്തിലെ ബഹുമാനിതമായ കസേരപോലെയാ
യിരിക്കും ആ ദാസൻ. 23ശക്തമായൊരു പലക
യിലേക്കടിച്ചു കയറ്റിയ ഒരു ആണി പോലെ
ഞാനവനെ ബലപ്പെടുത്തും. 24അവന്റെ
പിതാവിന്റെ വസതിയിലെ മഹത്വമാർന്നതും
പ്രധാനവുമായ എല്ലാം അവന്റെമേൽ തൂങ്ങും.
പ്രായപൂർത്തിയായവരും കുട്ടികളുമടക്കം സക
ലരും അവനെ ആശ്രയിക്കും. അവർ അവന്റെ
മേൽ തൂങ്ങിക്കിടക്കുന്ന ചെറിയ പാത്രങ്ങളും
വെള്ളം നിറയ്ക്കുന്ന വലിയ കുപ്പികളും പോ
ലെയായിരിക്കും.

25“ആ സമയത്ത്, ഇപ്പോൾ വളരെ ബലമുള്ള
പലകയിൽ തറയ്ക്കപ്പെട്ട ആണി (ശെബ്നാ)
ദുർബ്ബലമാവുകയും തകരുകയും ചെയ്യും.
ആണി തറയിൽ വീഴുകയും അതിന്മേലുണ്ടാ
യിരുന്നതെല്ലാം തകരുകയും ചെയ്യും. അപ്പോൾ,
ഈ സന്ദേശത്തിലൂടെ ഞാൻ പറഞ്ഞതെല്ലാം
സംഭവിക്കുകയും ചെയ്യും.” (യഹോവ അരുളിയ
തിനാൽ അതെല്ലാം സംഭവിക്കും.)

### ലെബാനോനുള്ള ദൈവസന്ദേശം

23 ടൈറിനെപ്പറ്റിയുള്ള ദു:ഖസന്ദേശം:
തർശീശിൽനിന്നുള്ള കപ്പലുകളേ, വ്യസ
നിക്കുക! നിങ്ങളുടെ തുറമുഖങ്ങൾ തകർക്ക
പ്പെട്ടിരിക്കുന്നു. (ഈ കപ്പലുകളിലുള്ളവരോടു
കിത്തീംദേശത്തു നിന്നുള്ള തിരിച്ചുവരവിങ്കൽ
പറയപ്പെട്ട വാർത്തയാണിത്.)

2സമുദ്രതീരത്തു വസിക്കുന്നവരേ, നിശബ്ദ
രാകുക, വ്യസനിക്കുക. “സീദോന്റെ വ്യാപാ
രി” ആയിരുന്നു ടൈർ. സമുദ്രതീരത്തുള്ള ആ
നഗരം കച്ചവടക്കാരെ സമുദ്രം കടത്തി അയ
യ്ക്കുകയും അവർ നിന്നെ സമ്പന്നത കൊണ്ടു
നിറയ്ക്കുകയും ചെയ്തു. 3അവർ ധാന്യം തേടി
സമുദ്ര യാത്ര നടത്തി. ആ ടൈറുകാർ നൈൽ
നദീതീരത്തു വളരുന്ന ധാന്യങ്ങൾ കൊണ്ടു
വന്നു. ആ ധാന്യം അവർ മറ്റു രാഷ്ട്രങ്ങൾക്കു
വിൽക്കുകയും ചെയ്തു,

4സീദോനേ, നീ വളരെ നാണം കെടണം.
എന്തുകൊണ്ടെന്നാൽ ഇപ്പോൾ സമുദ്രവും
സമുദ്രത്തിന്റെ കോട്ടയും പറയുന്നു:

എനിക്കു കുട്ടികളില്ല. ഞാൻ പ്രസവവേദന
അനുഭവിച്ചിട്ടില്ല. ഞാൻ കുഞ്ഞുങ്ങൾക്കു ജന്മ
മേകിയിട്ടില്ല. ആൺകുട്ടികളെയോ പെൺകുട്ടി
കളെയോ ഞാൻ വളർത്തിയിട്ടില്ല.

5ഈജിപ്ത് ടൈറിനെപ്പറ്റിയുള്ള വാർത്ത
കേൾക്കും. ഈ വാർത്ത ഈജിപ്തിനെ വ്യസനം
കൊണ്ടു വേദനിപ്പിക്കും.

6കപ്പലുകളേ നിങ്ങൾ തർശീശിലേക്കു മടങ്ങ
ണം. സമുദ്രതീരവാസികളേ, നിങ്ങൾ വ്യസ
നിക്കണം.

7മുമ്പ് ടൈർനഗരത്തെ നിങ്ങൾ ആസ്വ ദിച്ചു.
ആരംഭം മുതൽ തന്നെ ആ നഗരം വളരുകയാ
യിരുന്നു. ആ നഗരക്കാർ ജീവിക്കാൻ വിദൂരദേശ
ങ്ങളിലേക്കു പോയി.

8ടൈർനഗരം നിരവധി നേതാക്കളെ സൃഷ്ടി
ച്ചു. ആ നഗരത്തിലെ വ്യാപാരികൾ രാജകുമാ
രന്മാരെപ്പോലെയാകുന്നു. കച്ചവടക്കാർ എല്ലാ
യിടത്തും ആദരിക്കപ്പെടുന്നു. പിന്നെ ആരാണു
ടൈറിനെതിരെ പദ്ധതികൾ ആസൂത്രണം ചെ
യ്തത്?

9സർവ്വശക്തനായ യഹോവ തന്നെ. അവരെ
അപ്രധാനികളാക്കണമെന്ന് അവൻ നിശ്ച
യിച്ചു.

10തർശീശിൽനിന്നുള്ള കപ്പലുകളേ, നിങ്ങൾ
സ്വരാജ്യത്തേക്കു മടങ്ങുക. ഒരു ചെറുനദിയെ
ന്ന പോലെ സമുദ്രം കുറുകെ കടക്കുക. ആരും
നിങ്ങളെയിപ്പോൾ തടയുകയില്ല.

11യഹോവ സമുദ്രത്തിനുമേൽ തന്റെ കൈ
നിവർത്തി. ടൈറിനെതിരെ യുദ്ധം ചെയ്യാൻ
രാഷ്ട്രങ്ങളെ സംഘടിപ്പിക്കുകയാണു യഹോ
വ. ടൈറിനെയും അവളുടെ കോട്ടയെയും തക
ർക്കാൻ യഹോവ കനാനോടു കല്പി ക്കുന്നു.

12യഹോവ പറയുന്നു, “സീദോന്റെ കന്യകാ
പുത്രിയേ, നീ നശിപ്പിക്കപ്പെടും. നീയിനി ആ
ഹ്ലാദിക്കുകയില്ല.” പക്ഷേ ടൈറുകാർ പറയു
ന്നു, “സൈപ്രസ് ഞങ്ങളെ സഹായിക്കും!”
എന്നാൽ സൈപ്രസിലേക്കു കടൽ കടന്നാൽ
നിങ്ങൾക്കൊരു വിശ്രമസ്ഥലം കിട്ടുകയില്ല.

13അതിനാൽ ടൈറുകാർ പറയുന്നു, “ബാബി
ലോണുകാർ ഞങ്ങളെ സഹായിക്കും!” പക്ഷേ
കൽദയരുടെ ദേശത്തേക്കു നോക്കുക! ബാബി
ലോൺ ഇന്നൊരു രാഷ്ട്രമേയല്ല. അശ്ശൂർ
ബാബിലോണിനെ ആക്രമിക്കുകയും അതിനു
ചുറ്റും യുദ്ധഗോപുരങ്ങൾ കെട്ടുകയും ചെ
യ്തു. മനോഹരമായ വീടുകളിൽ നിന്ന് ഭടന്മാർ
എല്ലാം കവർന്നു കൊണ്ടുപോയി. ബാബിലോ
ണിനെ അശ്ശൂർ കാട്ടുമൃഗങ്ങളുടെ സ്ഥലമാക്കി
മാറ്റി. അവർ ബാബിലോണിനെ അവശിഷ്ട
ങ്ങളുടെ ഇടമാക്കി.

14അതിനാൽ തർശീശിലെ കപ്പലുകളേ, വ്യ
സനിക്കുക. നിങ്ങളുടെ അഭയസ്ഥാനം (ടൈർ)
നശിപ്പിക്കപ്പെടും.

15മനുഷ്യർ ടൈറിനെ എഴുപതു കൊല്ലത്തേ
ക്കു മറക്കും. (അതായത് ഒരു രാജാവിന്റെ ഭരണ
കാലത്തോളം.) എഴുപതുവർഷങ്ങൾക്കുശേഷം
ടൈർ വേശ്യയുടെ ഗാനം പോലെ ആയി
ത്തീരും.

16ഓ! പുരുഷൻ മറന്ന സ്ത്രീയേ, നിന്റെ
വീണയുമെടുത്ത് നഗരത്തിലൂടെ നടക്കുക. നി
ന്റെ ഗാനം മനോഹരമായി വായിക്കുക. കൂടെ
ക്കൂടെ നിന്റെ ഗാനം പാടുക. അപ്പോൾ ആളു
കൾ നിന്നെ ഓർത്തേക്കാം.

17എഴുപതു വർഷങ്ങൾക്കുശേഷം ടൈറിന്റെ
കാര്യം യഹോവ പുന:പരിശോധിക്കും. അവൻ
അവൾക്കൊരു തീരുമാനം അറിയിക്കുകയും
ചെയ്യും. ടൈറിനു വീണ്ടും വ്യാപാരം ലഭിക്കും.
ഭൂമിയിലെ മുഴുവൻ രാഷ്ട്രങ്ങൾക്കും ടൈർ
ഒരു വേശ്യയെപ്പോലെയായിരിക്കും. 18പക്ഷേ
സമ്പാദിക്കുന്ന പണം മുഴുവനും സൂക്ഷിക്കാൻ
ടൈറിനാവുകയില്ല. ടൈറിന്റെ വ്യാപാര
ത്തിൽ നിന്നുള്ള ലാഭം യഹോവയ്ക്കായി
സമ്പാദിക്കപ്പെടും. ആ ലാഭം ടൈർ യഹോവ
യെ സേവിക്കുന്നവർക്കു നൽകും. അങ്ങനെ
യഹോവയുടെ ദാസന്മാർ വയറുനിറുയും
വരെ ഭക്ഷിക്കും. മനോഹരവസ്ത്രങ്ങൾ അവർ
ധരിക്കുകയും ചെയ്യും.

### യിസ്രായേലിനെ ദൈവം ശിക്ഷിക്കും

24 ഇതാ! യഹോവ ഈ ദേശത്തെ നശിപ്പി
ക്കും. ദേശത്തുള്ളതെല്ലാം പൂർണ്ണമായും
യഹോവ തുടച്ചുനീക്കും. ജനത്തെ അവിടെ
നിന്നും പറഞ്ഞയയ്ക്കും.

2ആ സമയത്ത് സാധാരണക്കാർക്കും പുരോ
ഹിതർക്കും അങ്ങനെ തന്നെ ആയിരിക്കും. അടി

മകളും യജമാനന്മാരും അങ്ങനെതന്നെയായി
രിക്കും. അടിമപ്പെണ്ണുങ്ങളും അവരുടെ യജമാന
ത്തികളും അപ്രകാരം തന്നെ ആയിരിക്കും.
വാങ്ങുന്നവരും വില്പനക്കാരും അങ്ങനെതന്നെ
ആയിരിക്കും. കടം വാങ്ങുന്നവരും കടം കൊടു
ക്കുന്നവരും അങ്ങനെ തന്നെ. പലിശക്കാരും കടം
വാങ്ങുന്നവരും അപ്രകാരം തന്നെ. 3ദേശത്തുള്ള
വരെല്ലാം അവിടെനിന്നും പുറത്താക്കപ്പെടും.
സമ്പത്തു മുഴുവൻ കവർച്ച ചെയ്യപ്പെടും.
യഹോവ കല്പിച്ചിരിക്കുന്നതിനാൽ അതൊക്കെ
സംഭവിക്കും. 4രാജ്യം ശൂന്യവും വ്യസനിക്കുന്ന
തുമാകും. ലോകം ശൂന്യവും ദുർബ്ബലവുമാകും.
ദേശത്തെ മഹാപ്രഭുക്കൾ ദുർബ്ബലരായിത്തീരും.
5ദേശവാസികൾ ദേശത്തെ വൃത്തികേടാക്കി
യിരിക്കുന്നു. ഇതെങ്ങനെ സംഭവിച്ചു? മനുഷ്യർ
ദൈവവചനങ്ങൾക്കെതിരെ തെറ്റുചെയ്തു.
ദൈവത്തിൻെറ നിയമങ്ങളെ മനുഷ്യർ അനുസ
രിച്ചില്ല. വളരെക്കാലംമുമ്പ് അവർ ദൈവവു
മായി ഒരു കരാറുണ്ടാക്കി. എന്നാൽ ദൈവവുമാ
യുണ്ടാക്കിയ കരാർ അവർ ലംഘിച്ചു. 6ഈ
ദേശത്തു വസിക്കുന്നവർ തെറ്റു ചെയ്ത അപ
രാധികളാണ്. അതിനാൽ ആ ദേശത്തെ തകർ
ക്കുമെന്ന് ദൈവം വാഗ്ദാനം ചെയ്തു. മനുഷ്യർ
ശിക്ഷിക്കപ്പെടും. ചിലർ മാത്രം അവശേഷിക്കും.
7മുന്തിരിവള്ളികൾ നശിക്കുകയാണ്. പുതിയ
വള്ളി ചീത്തയുമാണ്. മുമ്പ് മനുഷ്യർ സന്തുഷ്ട
രായിരുന്നു. എന്നാലിന്ന് അവർ ദു:ഖിതരാ
കുന്നു. 8അവർ ആഹ്ലാദം പ്രകടിപ്പിക്കുന്നില്ല.
ആഹ്ലാദശബ്ദങ്ങളെല്ലാം നിലച്ചിരിക്കുന്നു.
ചെണ്ടകളിൽനിന്നും വീണകളിൽ നിന്നുമുള്ള
അഹ്ലാദ ഗാനങ്ങൾ അവസാനിച്ചിരിക്കുന്നു.
9വീഞ്ഞു കുടിക്കുമ്പോൾ മനുഷ്യർ ആഹ്ലാദഗാ
നങ്ങൾ പാടാറില്ല. വീഞ്ഞു കുടിക്കുന്നവന്
ഇപ്പോൾ കയ്പു തോന്നിക്കുന്നു.
10“പൂർണ്ണ ആശയക്കുഴപ്പം” എന്നത് ഈ നഗര
ത്തിനു പറ്റിയ പേരാകുന്നു. നഗരം നശിപ്പിക്ക
പ്പെട്ടിരിക്കുന്നു. മനുഷ്യർക്ക് വീടുകളിൽ പ്രവേ
ശിക്കുവാനാകുന്നില്ല. വാതിലുകൾ അടയ്ക്ക
പ്പെട്ടിരിക്കുന്നു. 11മനുഷ്യർ ചന്തകളിൽ വീഞ്ഞു
ചോദിച്ചു കൊണ്ടേയിരിക്കുന്നു. പക്ഷേ എല്ലാ
അഹ്ലാദവും നഷ്ടമായിരിക്കുന്നു. സന്തോഷം
ദൂരെയാക്കപ്പെട്ടിരിക്കുന്നു. 12നഗരത്തിനായി
വിനാശം മാത്രം അവശേഷിക്കുന്നു. കവാടങ്ങൾ
പോലും തകർക്കപ്പെട്ടിരിക്കുന്നു.
13വിളവെടുപ്പുസമയം, മനുഷ്യർ ഒലീവു മര
ങ്ങളിൽനിന്നും ഒലീവ് തല്ലുന്നു. പക്ഷേ, കുറച്ച്
ഒലീവു മാത്രം മരത്തിൽ അവശേഷിക്കും. രാഷ്ട്ര
ങ്ങൾക്കിടയിൽ ഈ ദേശം എങ്ങനെയോ അങ്ങ
നെയായിരിക്കുമിത്.
14അവശേഷിക്കുന്നവർ ആക്രോശിക്കാൻ തുട
ങ്ങും. സമുദ്രത്തിൻെറ ശബ്ദത്തേക്കാൾ ഉച്ച
ത്തിലായിരിക്കുമത്. യഹോവയുടെ മഹിമയിൽ
അവർ ഉല്ലസിക്കും.
15മനുഷ്യർ പറയും, “കിഴക്കുള്ളവരേ, യഹോ
വയെ വാഴ്ത്തുക! വിദൂരദേശവാസികളേ,
യിസ്രായേലിൻെറ ദൈവമാകുന്ന യഹോവ
യുടെ നാമം വാഴ്ത്തുക.”
16ഭൂമിയിലെ സകലസ്ഥലങ്ങളിൽനിന്നും ദൈ
വത്തെ വാഴ്ത്തുന്നത് നമ്മൾ കേൾക്കും. ഈ
ഗാനങ്ങൾ നല്ല ദൈവത്തെ വാഴ്ത്തും. പക്ഷേ
ഞാൻ പറയുന്നു: “മതി! എനിക്കു വേണ്ടത്രകിട്ടി!
ഞാൻ കാണുന്നതെല്ലാം ഭീകരസംഗതികൾ.
രാജ്യദ്രോഹികൾ ജനത്തിനെതിരെ തിരിയുക
യും അവരെ വേദനിപ്പിക്കുകയും ചെയ്യുന്നു.
17ഈ ദേശവാസികൾക്ക് ഞാൻ അപകടം
ദർശിക്കുന്നു. അവർക്കായി ഭയം, ദ്വാരങ്ങൾ,
കെണികൾ എന്നിവ ഞാൻ കാണുന്നു.
18അപായത്തെപ്പറ്റിക്കേട്ട് ജനം ഭയക്കും.
ചിലർ ഓടിപ്പോകും. അവർ കുഴികളിൽ വീണു
കെണിയിലകപ്പെടും. അവരിൽ ചിലർ കുഴിക
ളിൽനിന്നു പുറത്തു കയറും. പക്ഷേ അവർ
മറ്റൊരു കെണിയിൽ പിടിക്കപ്പെടും.” മുകളിലാ
കാശത്തെ പ്രളയവാതിലുകൾ തുറക്കപ്പെടും,
പ്രളയജലം പ്രവഹിക്കാൻ തുടങ്ങും. ഭൂമിയുടെ
അടിത്തറകൾ വിറയ്ക്കും.
19ഭൂകമ്പങ്ങളുണ്ടാകും. ഭൂമി പിളരുകയും
ചെയ്യും.
20ലോകത്തിൻെറ പാപങ്ങൾ ഭാരിച്ചത്. അതി
നാൽ ഭൂമി ആ ഭാരത്തിനടിയിലായിപ്പോകും.
ഭൂമി പഴകിയ വീടുപോലെ കുലുങ്ങും. കുടിയ
നെപ്പോലെ ഭൂമി നിലം പതിക്കും. ഭൂമിക്കു തുട
രാൻ കഴിയുകയില്ല.
21അപ്പോൾ യഹോവ സ്വർഗ്ഗീയ സൈന്യ
ങ്ങളെ സ്വർഗ്ഗത്തിൽവച്ചും ഭൂമിയിലെ രാജാക്ക
ന്മാരെ ഭൂമിയിൽ വച്ചും വിധിക്കും.
22അനവധിപേർ ഒരുമിച്ചു ചേർക്കപ്പെടും.
അവരിൽ ചിലർ ഒരു കുഴിയിൽ പൂട്ടിയിടപ്പെ
ട്ടിരിക്കുന്നു. അവരിൽ ചിലർ തടവറയിലാക്ക
പ്പെട്ടിരിക്കുന്നു. പക്ഷേ അവസാനം, വളരെ
നേരത്തിനുശേഷം, അവർ വിധിക്കപ്പെടും.
23യെരൂശലേമിലെ സീയോൻപർവ്വതത്തിൽ
യഹോവ രാജാവിനെപ്പോലെ ഭരിക്കും. അവ
ൻെറ തേജസ്സ് മൂപ്പന്മാർ കാണും. സൂര്യചന്ദ്രന്മാ
രെക്കാൾ പ്രഭ അവൻെറ തേജസ്സിനുണ്ടായിരി
ക്കും. അതു നിമിത്തം ചന്ദ്രൻ അപമാനിതനാവു
കയും സൂര്യൻ നാണം കെടുകയും ചെയ്യും.

## ദൈവത്തിനൊരു സ്തുതിഗീതം

25 യഹോവേ, നീയെൻെറ ദൈവമാകുന്നു.
നിന്നെ ഞാൻ ആദരിക്കുകയും നിൻെറ
നാമത്തെ വാഴ്ത്തുകയും ചെയ്യുന്നു. നീ അത്ഭു
തങ്ങൾ പ്രവർത്തിച്ചിട്ടുണ്ട്. വളരെ പണ്ട് നീ
പറഞ്ഞ കാര്യങ്ങൾ പൂർണ്ണമായും ശരിയാകു
ന്നു. നീ പറഞ്ഞിരുന്നതുപോലെ തന്നെ എല്ലാം
സംഭവിച്ചിരിക്കുന്നു.
2നഗരത്തെ നീ നശിപ്പിച്ചിരിക്കുന്നു. ശക്ത
മായ കോട്ടകളാൽ സംരക്ഷിക്കപ്പെട്ട നഗരമാ
യിരുന്നു അത്. എന്നാൽ ഇപ്പോൾ അത് വെറു
മൊരു പാറക്കൂട്ടം മാത്രം. വിദേശകൊട്ടാരങ്ങൾ
തകർക്കപ്പെട്ടിരിക്കുന്നു. അതൊന്നും ഒരിക്കലും
പുനർനിർമ്മിക്കപ്പെടുകയില്ല.
3ശക്തമായ രാഷ്ട്രങ്ങളിലെ ജനങ്ങൾ നിന്നെ
ആദരിക്കും. ശക്തമായ നഗരങ്ങളിൽനിന്നുള്ള
വർ നിന്നെ ഭയപ്പെടും.
4യഹോവേ, ആവശ്യങ്ങളുള്ള പാവങ്ങൾക്ക്
നീയൊരഭയസ്ഥാനമാകുന്നു. പല പ്രശ്നങ്ങൾ
അവരെ തോല്പിക്കാനാരംഭിക്കുന്നു. പക്ഷേ നീ
അവരെ സംരക്ഷിക്കുന്നു. യഹോവേ, മനുഷ്യരെ
പ്രളയത്തിൽനിന്നും ചൂടിൽനിന്നും രക്ഷിക്കുന്ന
വീടുപോലെയാണു നീ. ദുരിതങ്ങൾ ഭീകരമായ
കൊടുങ്കാറ്റും പേമാരിയും പോലെയാകുന്നു. മഴ
ഭിത്തിയിൽ അടിച്ച് താഴേക്കൊഴുകുന്നു. പക്ഷേ
വീട്ടിൽ വസിക്കുന്നവർക്ക് അപായമുണ്ടാകു
ന്നില്ല.
5ശത്രു ആക്രോശിക്കുകയും ശബ്ദമുണ്ടാക്കു
കയും ചെയ്യുന്നു. ഭീകരശത്രു പോർവിളി നട
ത്തുന്നു. പക്ഷേ, ദൈവമേ, നീ അതു തടയും.
മരുഭൂമിയിൽ വേനൽക്കാലത്ത് ചെടികൾ വാടി

നിലത്തു വീഴുന്നു. അതേപോലെ ശത്രുവിനെ
നീ തോല്പിക്കുകയും അവരെ മുട്ടിലിഴയ്ക്കുക
യും ചെയ്യുന്നു. തടിയൻ മേഘങ്ങൾ വേനൽച്ചൂ
ടിനെ തടയുന്നു. അതേപോലെ ഭീകരശത്രുവി
ൻെറ ആക്രോശങ്ങളെ നീ തടയും.

## ദാസന്മാർക്കായുള്ള ദൈവത്തിൻെറ വിരുന്ന്

6അന്ന് സർവ്വശക്തനായ യഹോവ ഈ പർവ്വ
തത്തിൽ സകലർക്കുമായി ഒരു വിരുന്നു ഒരുക്കും.
വിരുന്നിൽ ഏറ്റവുംമികച്ച ഭക്ഷണവും വീ
ഞ്ഞും ഉണ്ടായിരിക്കും. ഇളം മാംസവും ഉണ്ടായി
രിക്കും.
7എന്നാലിപ്പോൾ എല്ലാ ജനതകളെയും
രാഷ്ട്രങ്ങളെയും മൂടുന്ന ഒരു മറയുണ്ടായിരി
ക്കുന്നു. "മരണം" എന്നാണ് ഈ മറയുടെ പേര്.
8എന്നാൽ മരണം എന്നെന്നേയ്ക്കുമായി തകർ
ക്കപ്പെടും. എൻെറ യജമാനനായ യഹോവ
എല്ലാ മുഖത്തുനിന്നും കണ്ണുനീർ തുടച്ചു മാറ്റുക
യും ചെയ്യും. മുമ്പ് അവൻെറ ജനം മുഴുവൻ
ദു:ഖിതരായിരുന്നു. പക്ഷേ ദൈവം ഭൂമിയിലെ
മുഴുവൻ വ്യസനവും എടുത്തുമാറ്റും. ഇതൊക്കെ
സംഭവിക്കുമെന്ന് യഹോവ പറഞ്ഞിരിക്കുന്ന
തിനാൽ ഇതെല്ലാം സംഭവിക്കുകതന്നെ ചെയ്യും.
9അന്ന് ജനം പറയും, "ഇതാ നമ്മുടെ ദൈവം!
നമ്മൾ കാത്തിരിക്കുന്നവൻ. നമ്മെ രക്ഷിക്കനാ
ണവൻ വന്നിരിക്കുന്നത്. നമ്മുടെ യഹോവ
യ്ക്കായി കാത്തിരിക്കുകയായിരുന്നു നാം. അതി
നാൽ, യഹോവ നമ്മെ രക്ഷിക്കുമ്പോൾ നാം
ആഹ്ലാദിച്ചു മതിമറക്കും."
10യഹോവയുടെ ശക്തി ഈ പർവ്വതത്തി
ലുണ്ട്. മോവാബ് പരാജയപ്പെടുകയും ചെയ്യും.
യഹോവ ശത്രുവിൻെറമേൽകൂടി നടക്കും. ചവ
റുകൂനയിൽ വൈക്കോൽ ചവിട്ടിമെതിക്കപ്പെടു
മ്പോലെ ആയിരിക്കുമത്.
11നീന്തൽക്കാരൻേറതുപോലെ യഹോവ
തൻെറ കൈകൾ വിടർത്തും. അനന്തരം മനു
ഷ്യർ അഭിമാനിക്കുന്നതൊക്കെ യഹോവ സമാ
ഹരിക്കും. അവരുണ്ടാക്കിയ സകല സുന്ദരവ
സ്തുക്കളും യഹോവ സമാഹരിക്കും. അതെല്ലാം
അവൻ എറിഞ്ഞുകളയും.
12മനുഷ്യരുടെ ഉയർന്ന കോട്ടകളും അഭയ
സ്ഥാനങ്ങളും യഹോവ തകർക്കും. അതെല്ലാം
യഹോവ നിലത്തു പൊടിയിലെറിയും.

## ദൈവത്തിനൊരു സ്തുതിഗീതം

26 അന്ന്, ജനം യെഹൂദയിൽ ഈ ഗാനം
പാടും:
യഹോവ നമുക്ക് രക്ഷ നൽകുന്നു. നമുക്കൊരു
ശക്തമായ നഗരമുണ്ടായിരിക്കുന്നു. അതിന്
ശക്തമായ കോട്ടകളും പ്രതിരോധങ്ങളുമുണ്ട്.
2കവാടങ്ങൾ തുറക്കുകയും അതു നിമിത്തം
നീതിമാന്മാർ പ്രവേശിക്കുകയും ചെയ്യട്ടെ! ദൈ
വത്തിൻെറ നല്ല വചനങ്ങളനുസരിക്കുന്നവരാ
ണവർ.
3യഹോവേ, നിന്നെ ആശ്രയിക്കുന്നവർക്കും
നിന്നെ വിശ്വസിക്കുന്നവർക്കും നീ യഥാർത്ഥ
സമാധാനം നൽകുന്നു.
4അതിനാൽ എല്ലായ്പ്പോഴും യഹോവയിൽ
വിശ്വസിക്കുക. എന്തുകൊണ്ടെന്നാൽ അവ
നിൽ, യഹോവയാകുന്ന യാഹിൽ നിനക്കു
നിത്യമായ അഭയസ്ഥാനമുണ്ടായിരിക്കുന്നു!
5പക്ഷേ അഹങ്കരിക്കുന്ന നഗരത്തെ യഹോവ
തകർക്കും. അവിടെ വസിക്കുന്നവരെ അവൻ
ശിക്ഷിക്കുകയും ചെയ്യും. ആ ഉന്നതനഗരത്തെ
യഹോവ നിലത്തെറിയും. അത് പൊടിയിൽ
പതിക്കും.
6ദരിദ്രരും വിനീതരുമായവർ ആ അവശിഷ്ട
ങ്ങളിലൂടെ നടക്കും.
7വിശ്വസ്തതയാണ് നീതിമാന്മാരുടെ മാർഗ്ഗം.
നേരും സത്യവുമായ മാർഗ്ഗം നീതിമാന്മാർ പി
ന്തുടരുന്നു. ദൈവമേ, നീ ആ മാർഗ്ഗം സുഗമമാ
ക്കുകയും ചെയ്യുന്നു.
8എന്നാൽ, യഹോവേ, ഞങ്ങൾ നിൻെറ
നീതിക്കായി കാത്തിരിക്കുന്നു. ഞങ്ങളുടെ
ആത്മാവ് നിന്നെയും നിൻെറ നാമത്തെയും
ഓർക്കാനാഗ്രഹിക്കുന്നു.
9രാത്രിയിൽ നിന്നോടൊപ്പമായിരിക്കാൻ
എൻെറ മനസ്സാശിക്കുന്നു. ഓരോ പുതുദിനത്തി
ൻെറയും പുലരിയിൽ നിന്നോടൊപ്പമായിരി
ക്കാൻ എൻെറ ആത്മാവ് കൊതിക്കുന്നു. നിൻെറ
നീതിയുടെ മാർഗ്ഗം ഭൂമിയിലേക്കു വരുമ്പോൾ
മനുഷ്യർ ശരിയായ ജീവിതരീതി പഠിക്കും.
10നീ ദയമാത്രം കാട്ടിയാൽ ദുഷ്ടൻ നന്മ
ചെയ്യാൻ പഠിക്കയില്ല. നന്മ നിറഞ്ഞ ലോക
ത്തു വസിച്ചാലും ദുഷ്ടൻ തിന്മയേ ചെയ്യുകയു
ള്ളൂ. യഹോവയുടെ മഹിമ അവൻ ഒരിക്കലും
കാണാനിടയില്ല.
11എന്നാൽ യഹോവേ അവരെ ശിക്ഷിക്കാൻ
തയ്യാറാകൂ. തീർച്ചയായും അവരിതു കാണും,
ഇല്ലേ? യഹോവേ, നിൻെറ ജനത്തോടു നിന
ക്കുള്ള ശക്തമായ സ്നേഹം ദുഷ്ടന്മാർക്കു
കാണിച്ചുകൊടുത്താലും. തീർച്ചയായും ദുഷ്ട
ന്മാർ ലജ്ജിക്കും. നിൻെറ ശത്രുക്കൾ തീർച്ചയാ
യും സ്വന്തം അഗ്നിയിൽ (തിന്മ) എരിയും.
12യഹോവേ, ഞങ്ങൾ ചെയ്യാൻ ശ്രമിച്ച
എല്ലാ കാര്യങ്ങളും നീ നിറവേറ്റിയിരിക്കുന്നു.
അതിനാൽ ഞങ്ങൾക്കു സമാധാനം തന്നാലും.

## ദൈവം തൻെറ ജനത്തിനു പുതുജീവൻ നൽകും

13യഹോവേ, നീയാകുന്നു ഞങ്ങളുടെ ദൈ
വം. എന്നാൽ മുമ്പ് ഞങ്ങൾ മറ്റു യജമാനന്മാരെ
പിന്തുടർന്നു. ഞങ്ങൾ മറ്റു യജമാനന്മാരുടേതാ
യിരുന്നു. എന്നാലിപ്പോൾ മനുഷ്യർ ഒരു നാമം
മാത്രം, നിൻെറ നാമം, ഓർമ്മിക്കട്ടെ എന്ന് ഞങ്ങ
ളാശിക്കുന്നു!
14മരിച്ച ആ യജമാനന്മാർ ജീവിക്കുകയില്ല.
ആ പ്രേതങ്ങൾ മരണത്തിൽനിന്നും എഴുന്നേൽ
ക്കയില്ല. അവരെ നശിപ്പിക്കാൻ നീ നിശ്ചയി
ച്ചു. ഞങ്ങളെക്കൊണ്ട് അവരെപ്പറ്റി ഓർമ്മിപ്പി
ക്കുന്നതെല്ലാം നീ നശിപ്പിച്ചു.
15നീ സ്നേഹിക്കുന്ന രാഷ്ട്രത്തെ നീ സഹാ
യിച്ചു. ആ രാഷ്ട്രത്തെ അന്യർ തോല്പിക്കുന്നത്
നീ തടഞ്ഞു.
16യഹോവേ, ദുരിതങ്ങളിൽപെടുമ്പോൾ മനു
ഷ്യർ നിന്നെ അനുസ്മരിക്കുന്നു. നീയവരെ
ശിക്ഷിക്കുമ്പോൾ അവർ ശാന്തമായി പ്രാർത്ഥി
ക്കുന്നു.
17യഹോവേ, ഞങ്ങൾ നിന്നോടൊപ്പമല്ലാത്ത
പ്പോൾ ഞങ്ങൾ പ്രസവിക്കുന്ന സ്ത്രീയെപ്പോ
ലെയാകുന്നു. പ്രസവവേദനയോടെ അവൾ
കരയുന്നു.
18അതേപോലെ, ഞങ്ങൾക്കു വേദനയുണ്ട്.
ഞങ്ങൾ ജന്മമരുളുന്നത് വെറും കാറ്റിന്. ലോക
ത്തിനു പുതിയ മനുഷ്യരെ നൽകുന്നില്ല. ദേശ
ത്തിനു ഞങ്ങൾ രക്ഷ കൊണ്ടുവരുന്നില്ല.
19പക്ഷേ യഹോവ പറയുന്നു, "നിൻെറ ജനം
മരിച്ചിരിക്കുന്നു, പക്ഷേ അവർ പുനർജീവി

ക്കും. എൻെറ ജനത്തിൻെറ മൃതദേഹങ്ങൾ മരണ
ത്തിൽനിന്നും ഉയിർത്തെഴുന്നേൽക്കും. മരിച്ചു
മണ്ണടിഞ്ഞവരേ, എഴുന്നേററു സന്തോഷിക്കുക!
നിങ്ങളെ മൂടുന്നമഞ്ഞ് പുതുദിനത്തിൻെറ
പ്രകാശത്തിൽ ചിതറിവീഴുന്ന മഞ്ഞുപോലെ
യാകുന്നു. ഭൂമി തന്നിലുള്ള മരിച്ചവരെ ഉപേ
ക്ഷിക്കുന്ന പുതിയ കാലത്തിൻെറ വരവിനെ
അതു കുറിക്കുന്നു.

### ന്യായവിധി: പ്രതിഫലമോ ശിക്ഷയോ

20എൻെറ ജനമേ, നിങ്ങളുടെ മുറികളിലേക്കു
പോവുക. വാതിലുകൾ പൂട്ടുക. കുറച്ചുകാലം
നിങ്ങളുടെ മുറികളിൽ ഒളിച്ചിരിക്കുക. ദൈവ
ത്തിൻെറ കോപം അവസാനിക്കുംവരെ ഒളിച്ചി
രിക്കുക.
21ഈ ലോകത്തിലെ മനുഷ്യരെ അവരുടെ
പാപങ്ങൾക്ക് ശിക്ഷ വിധിക്കാൻ യഹോവ
തൻെറ സ്ഥാനം വിട്ടുവരും. ഭൂമി വധിക്കപ്പെട്ടവ
രുടെ രക്തം കാണിക്കും. മരിച്ചവരെ ഭൂമി ഇനി
യൊരിക്കലും മൂടിവയ്ക്കില്ല.
27 അന്ന്, യഹോവ സൂത്രശാലിയായ
ലിവ്യാഥാൻ എന്ന സർപ്പത്തെ വിധി
ക്കും. ചുരുണ്ടുകിടക്കുന്ന സർപ്പമായ ലിവ്യാ
ഥാനെ ശിക്ഷിക്കാൻ അവൻ തൻെറ മഹത്വ
മാർന്ന, കടുപ്പവും ശക്തിയുമുള്ള വാളുപയോ
ഗിക്കും. ആ ഭീമാകാരജീവിയെ യഹോവ സമു
ദ്രത്തിൽ വധിക്കും.
2അന്ന് മനുഷ്യർ പ്രസന്നമായ മുന്തിരിത്തോ
പ്പിനെപ്പററി പാടും.
3ആ തോപ്പിനെ യഹോവയാകുന്ന ഞാൻ
പരിപാലിക്കും. വേണ്ടസമയത്ത് ഞാൻ തോട്ട
ത്തിൽ വെള്ളമൊഴിക്കും. പകലും രാത്രിയും
ഞാൻ അതിനു കാവൽനിൽക്കും. ആ തോട്ട
ത്തിന് ആരും ക്ഷതമേല്പിക്കയില്ല.
4ഞാൻ കോപിഷ്ഠനല്ല. പക്ഷേ യുദ്ധമുണ്ടാ
വുകയും ആരെങ്കിലും മുൾപ്പടർപ്പിൻെറ ഭിത്തി
കെട്ടുകയും ചെയ്താൽ ഞാൻ അതിലേക്കു
ചെന്ന് അത് എരിച്ചുകളയും.
5എന്നാലാരെങ്കിലും സുരക്ഷയ്ക്കായി എന്നി
ലേക്കു വരികയും എന്നോടു സമാധാനമുണ്ടാ
ക്കാൻ ആഗ്രഹിക്കുകയും ചെയ്താൽ, അവൻ
വന്നോട്ടെ, എന്നോടു സമാധാനം സ്ഥാപിച്ചു
കൊള്ളട്ടെ.
6മനുഷ്യർ എൻെറയടുത്തേക്കു വരും. നല്ല
വേരുകളുള്ള ഒരു ചെടിപോലെ ശക്തമായി
നിലനിൽക്കാൻ അവർ യാക്കോബിനെ സഹാ
യിക്കും. യിസ്രായേലിനെ അവർ പുഷ്പിക്കുന്ന
ചെടിയാക്കും. അപ്പോൾ ചെടികളിൽനിന്നും
പഴങ്ങളെന്നപോലെ അവിടമാകെ യിസ്രായേ
ലിൻെറ കുട്ടികളെക്കൊണ്ടു നിറയും.”

### യിസ്രായേലിനെ ദൈവം ദൂരേക്കയയ്ക്കും

7തൻെറ ജനത്തെ യഹോവ എങ്ങനെയാണു
ശിക്ഷിക്കുക? മുമ്പ് ശത്രുക്കൾ ജനത്തെ മുറി
വേല്പിച്ചു. അതുപോലെതന്നെ യഹോവ അവ
രെയും പ്രഹരിക്കുമോ? മുമ്പ് വളരെയധികം
പേർ കൊല്ലപ്പെട്ടു. യഹോവ അതേകാര്യം
തന്നെ ചെയ്ത് അവരെ വധിക്കുമോ?
8അവളെ വളരെ ദൂരേക്കയച്ച് യഹോവ
യിസ്രായേലുമായുള്ള തർക്കം ഒത്തുതീർപ്പി
ലാക്കും. അവൻ യിസ്രായേലിനോടു വളരെ
പരുഷമായി സംസാരിക്കും. ചൂടുപിടിച്ച മരുഭൂ
മിയിലെ കാററുപോലെ അവൻെറ വാക്കുകൾ
എരിയും.
9യാക്കോബിൻെറ അപരാധം എങ്ങനെ
യാണു പൊറുക്കപ്പെടുക? അവൻെറ പാപങ്ങ
ളില്ലാതാകത്തക്കവിധം എന്തായിരിക്കും സംഭവി
ക്കുക? ഇക്കാര്യങ്ങളൊക്കെയാണു സംഭവിക്കുക:
യാഗപീഠത്തിൻെറ പാറക്കല്ലുകൾ പൊടിയാ
യിത്തീരും; വ്യാജദൈവങ്ങളുടെ പ്രതിമകളും
യാഗപീഠങ്ങളും നശിപ്പിക്കപ്പെടും.
10അന്ന്, മഹാനഗരം ശൂന്യമാകും. അതൊരു
മരുഭൂമിപോലെയായിത്തീരും. മനുഷ്യരെല്ലാവ
രും ദൂരേക്കോടിപ്പോകും. ആ നഗരം തുറസ്സാ
യൊരു പുൽമേടുപോലെയായിത്തീരും.
കൊച്ചു കാലിക്കിടാവുകൾ അവിടെ പുല്ലു
തിന്നും. മുന്തിരിവള്ളികളിൽനിന്നും കാലികൾ
ഇല തിന്നും. 11വള്ളികൾ ഉണങ്ങും. ശാഖകൾ
അടർന്നു വീഴും. സ്ത്രീകൾ ആ കമ്പുകൾ വിറ
കാക്കും.
മനുഷ്യർ മനസ്സിലാക്കാൻ വിസമ്മതിക്കുന്നു.
അതിനാൽ അവരുടെ സ്രഷ്ടാവായ ദൈവം
അവരെ ആശ്വസിപ്പിക്കുകയില്ല. അവരുടെ
സ്രഷ്ടാവ് അവരോടു കരുണകാട്ടുകയില്ല.
12അന്ന് യഹോവ തൻെറ ജനത്തെ അന്യരി
ൽനിന്നും വേർതിരിച്ചു തുടങ്ങും. അവർ യൂഫ്ര
ട്ടീസ്നദീതീരത്തു നിന്നാരംഭിക്കും. യൂഫ്രട്ടീസ്
നദി മുതൽ ഈജിപ്തിലെ നദി വരെയുള്ള
തൻെറ ജനത്തെ അവൻ സമാഹരിക്കും.
നിങ്ങൾ യിസ്രായേലുകാർ ഓരോരുത്ത
രായി ഒരുമിച്ചു ചേർക്കപ്പെടും. 13എൻെറ ജന
ത്തിലധികവും അശ്ശൂരിൽ നഷ്ടമായിരിക്കുന്നു.
എൻെറ ജനത്തിൽ ചിലർ ഈജിപ്തിലേക്ക്
ഓടിപ്പോയി. പക്ഷേ അന്ന്, ഒരു മഹാകാഹളം
മുഴങ്ങും. അവരെല്ലാം യെരൂശലേമിലേക്കു മട
ങ്ങിവരികയും ചെയ്യും. ആ വിശുദ്ധപർവ്വത
ത്തിൽ അവർ യഹോവയ്ക്കു മുമ്പിൽ നമസ്ക
രിക്കും.

### വടക്കൻ യിസ്രായേലിനുള്ള താക്കീതുകൾ

28 ശമര്യയെ നോക്കുക! എഫ്രയീമിലെ
കുടിയന്മാർ ആ നഗരത്തെയോർത്ത്
അഹങ്കരിക്കുന്നു. ആ നഗരം സമ്പുഷ്ടമായൊരു
താഴ്വരയാൽ വലയം ചെയ്യപ്പെട്ട് ഒരു കുന്നിനു
മുകളിൽ സ്ഥിതിചെയ്യുന്നു. തങ്ങളുടെ നഗരം
മനോഹരമായൊരു പുഷ്പകിരീടമെന്ന് ശമര്യ
ക്കാർ കരുതുന്നു. പക്ഷേ അവർ വീഞ്ഞു കുടി
ക്കുന്നു. ഈ “മനോഹരകിരീട”മാകട്ടെ, വാടി
പ്പോകുന്ന ചെടിയുമാകുന്നു.
2ഇതാ എൻെറ യജമാനന് ശക്തനും ധീരനു
മായ ഒരു വ്യക്തിയുണ്ട്. അയാൾ ആലിപ്പഴം
പൊഴിച്ചിൽപോലെയും മഴ പോലെയും
രാഷ്ട്രത്തിലേക്കു കടന്നുവരും. കൊടുങ്കാററു
പോലെ അവൻ രാജ്യത്തേക്കു പ്രവേശിക്കും.
രാജ്യത്തെമ്പാടും പ്രളയമുണ്ടാക്കുന്ന ശക്തമായ
നദിപോലെ ആയിരിക്കും അവൻ. ആ കിരീടം
(ശമര്യാ) അവൻ നിലത്തെറിയും.
3എഫ്രയീമിലെ കുടിയന്മാർ “മനോഹരമായ
കിരീട”ത്തെയോർത്തഹങ്കരിക്കുന്നു. പക്ഷേ ആ
നഗരം ചവിട്ടിമെതിക്കപ്പെടും.
4സമ്പുഷ്ടമായൊരു താഴ്വരയാൽ ചുററപ്പെട്ട്
ആ നഗരം ഒരു കുന്നിന്മേൽ സ്ഥിതിചെയ്യുന്നു.
ആ “മനോഹര പുഷ്പകിരീടം” വാടുന്ന ചെടി
മാത്രമാകുന്നു. വേനലിലെ ആദ്യ അത്തിപ്പഴം
പോലെയായിരിക്കും ആ നഗരം. ആ അത്തി
പ്പഴം കാണുന്നവൻ പെട്ടെന്ന് അതു പറിച്ചുതി
ന്നുന്നു.

5അന്ന് സർവ്വശക്തനായ യഹോവ “മനോ
ഹര കിരീട”മായിത്തീരും. അവശേഷിക്കുന്ന
തന്റെ ജനതയ്ക്കു അവൻ “മഹത്വമാർന്ന
പുഷ്പകിരീട”മായിത്തീരും. 6തന്റെ ജനത്തെ
ഭരിക്കുന്ന ന്യായാധിപന്മാർക്ക് യഹോവ ജ്ഞാ
നം നൽകും. നഗരകവാടങ്ങളിൽ യുദ്ധംചെയ്യു
ന്നവർക്ക് അവൻ കരുത്തു നൽകും. 7പക്ഷേ
ആ നേതാക്കന്മാരിപ്പോൾ കുടിയന്മാരായിരി
ക്കുന്നു. പുരോഹിതന്മാരും പ്രവാചകരുമൊ
ക്കെ വീഞ്ഞും മദ്യവും കുടിച്ചിരിക്കുന്നു. അവർ
കാലിടറിവീഴുന്നു. ദർശനങ്ങൾ കാണുമ്പോൾ
പ്രവാചകർ മദ്യപിച്ചിരിക്കുന്നു. മദ്യപിച്ചു
കൊണ്ട് ന്യായാധിപന്മാർ ന്യായവിധി നടത്തു
ന്നു. 8എല്ലാ മേശകളും ഛർദ്ദികൊണ്ട് മൂടപ്പെ
ട്ടിരിക്കുന്നു. ഒരിടത്തും വൃത്തിയുള്ള ഒരു സ്ഥല
വുമില്ല.

### തന്റെ ജനത്തെ സഹായിക്കാൻ ദൈവം ആഗ്രഹിക്കുന്നു

9മനുഷ്യരെ ഒരു പാഠം പഠിപ്പിക്കാൻ ശ്രമിക്കു
കയാണു യഹോവ. തന്റെ വചനങ്ങൾ മനുഷ്യ
ർക്കു മനസ്സിലാക്കിക്കൊടുക്കാൻ ശ്രമിക്കുകയാ
ണ് യഹോവ. എന്നാൽ മനുഷ്യർ കൊച്ചു
കുഞ്ഞുങ്ങളെപ്പോലെയാണ്. അടുത്ത കാലത്ത്
മുലകുടിയിൽ നിന്നകറ്റപ്പെട്ട, കുഞ്ഞുങ്ങളെ
പ്പോലെയാണ്. 10അതിനാൽ യഹോവ കുഞ്ഞു
ങ്ങളോടെന്നപോലെ മനുഷ്യരോടു സംസാരി
ക്കുന്നു:

“സാ ലസാവ് സാ ലസാവ്
ഖാവ് ലഖാവ് ഖാവ് ലഖാവ്
ജയിർ ശാമ് ജയിർ ശാമ്.”

11അപരിചിതമായ ഈ ഭാഷണരീതിയും മറ്റു
ഭാഷകളും ജനത്തോടു സംസാരിക്കാൻ അവൻ
ഉപയോഗിക്കും.
12മുമ്പ് ദൈവം അവരോടു സംസാരിച്ചു.
അവൻ ഇങ്ങനെ പറയുകയും ചെയ്തു, “ഇതാ
ഒരു വിശ്രമസ്ഥലം. ഇതൊരു സമാധാനപര
മായ സ്ഥലമാകുന്നു. ക്ഷീണിതർ ഇവിടെവന്നു
വിശ്രമിക്കട്ടെ. ഇതു സമാധാനത്തിന്റെ ഇടമാ
കുന്നു.”
പക്ഷേ ജനം ദൈവത്തിനു ചെവിയോർത്തി
ല്ല. 13അതിനാൽ ദൈവത്തിന്റെ വാക്കുകൾ
ഒരു വിദേശഭാഷയുടേതുപോലെയായിരുന്നു.

“സാ ലസാവ് സാ ലസാവ്
ഖാവ് ലഖാവ് ഖാവ് ലഖാവ്
ജയിർ ശാമ് ജയിർ ശാമ്.”

മനുഷ്യർ അവരുടെ ഇഷ്ടംപോലെ പ്രവർ
ത്തിച്ചു. അതിനാലവർ പിന്നോട്ടു വീഴുകയും
പരാജിതരാവുകയും ചെയ്തു. അവർ പിടിക്ക
പ്പെടുകയും ചെയ്തു.

### ദൈവത്തിന്റെ ന്യായവിധിയിൽ നിന്ന് ആരും രക്ഷപ്പെടുന്നില്ല

14യെരൂശലേമിലെ നേതാക്കളേ, നിങ്ങൾ
യഹോവയുടെ സന്ദേശം ശ്രദ്ധിക്കണം. എന്നാ
ലിപ്പോൾ നിങ്ങൾ അവനെ ശ്രവിക്കാൻ കൂട്ടാ
ക്കുന്നില്ല. 15നിങ്ങൾ പറയുന്നു, “ഞങ്ങൾ മരണ
വുമായി ഒരു കരാറുണ്ടാക്കിയിരിക്കുന്നു. നരക
ക്കുഴിയായ ശിയോളുമായി ഞങ്ങൾക്കൊരു ഉട
മ്പടിയുണ്ട്. അതിനാൽ ഞങ്ങൾ ശിക്ഷിക്കപ്പെ
ടുകയില്ല. ശിക്ഷ ഞങ്ങളെ ഒന്നും ചെയ്യാതെ
കടന്നു പോകും. ഞങ്ങൾ ഞങ്ങളുടെ തന്ത്രങ്ങ
ൾക്കും നുണകൾക്കും പിന്നിൽ മറഞ്ഞിരിക്കും.”
16അക്കാര്യങ്ങൾ മൂലം എന്റെ യജമാനനായ
യഹോവ പറയുന്നു, “സീയോനിലെ നിലത്ത്
ഞാനൊരു പാറ-മൂലക്കല്ല്- ഇടും. അത് വളരെ
വിലപിടിച്ച ഒരു കല്ലായിരിക്കും. ഈ പ്രധാന
പ്പെട്ട പാറയിൽ എല്ലാം പണിയപ്പെടും. ആ
പാറയിൽ ആശ്രയിക്കുന്ന ആരും നിരാശരാവു
കയില്ല.
17“ഭിത്തി നേരെയാണെന്നു കാണിക്കാൻ
ജനം തൂക്കുകട്ട ഉപയോഗിക്കുന്നു. അതുപോ
ലെ, ശരിയായതെന്തെന്നു കാണിക്കാൻ ഞാൻ
നീതിയും നന്മയും ഉപയോഗിക്കും.
“നിങ്ങൾ ദുഷ്ടന്മാർ നിങ്ങളുടെ നുണക
ളിലും സൂത്രങ്ങളിലും മറഞ്ഞിരിക്കാൻ ശ്രമിക്കു
ന്നു. പക്ഷേ നിങ്ങൾ ശിക്ഷിക്കപ്പെടും. നിങ്ങ
ളുടെ ഒളിസങ്കേതങ്ങൾ തകർക്കാൻ കൊടുങ്കാ
റ്റോ പ്രളയമോ വരുമ്പോലെയായിരിക്കുമത്.
18മരണവുമായുള്ള നിങ്ങളുടെ കരാർ മായ്ക്ക
പ്പെടും. ശിയോളുമായുള്ള ഉടമ്പടി നിങ്ങളെ
സഹായിക്കുകയില്ല.
“ആരെങ്കിലും വന്ന് നിങ്ങളെ ശിക്ഷിക്കും.
നിങ്ങളെ അവൻ ചവിട്ടിമെതിക്കുന്ന ചെളി
പോലെയാക്കും. 19അയാൾ വന്ന് നിങ്ങളെ എടു
ത്തുകൊണ്ടുപോകും. നിങ്ങളുടെ ശിക്ഷ ഭീകര
മായിരിക്കും. അതെപ്പറ്റി കേൾക്കുമ്പോൾത്തന്നെ
നിങ്ങൾ ഭയന്നു തുടങ്ങും. പ്രഭാതത്തിൽത്തന്നെ
വരുന്ന ശിക്ഷ രാത്രിയിൽ വളരെ വൈകുംവരെ
തുടരും.
20“അപ്പോൾ നിങ്ങൾക്ക് ഈ കഥ മനസ്സിലാ
കും: ഒരാൾ നീളമില്ലാത്ത ഒരു കിടക്കയിൽ
കിടന്നുറങ്ങാൻ ശ്രമിച്ചു. പുതയ്ക്കാനും മാത്രം
വീതിയില്ലാത്തൊരു പുതപ്പാണയാൾക്ക് കിട്ടി
യത്. കിടക്കയും പുതപ്പും അയാൾക്ക് ഉപയോ
ഗശൂന്യമായതുപോലെയായിരിക്കും നിങ്ങളുടെ
കരാറുകൾ.”
21പെറാസിംപർവ്വതത്തിൽ ചെയ്തതു പോ
ലെ യഹോവ പോരാടും. ഗിബെയോൻ താഴ്വ
രയിൽ വച്ചുണ്ടായതുപോലെ യഹോവ കോ
പിക്കും. അനന്തരം അവൻ തന്റെ ഇഷ്ടം പ്രവ
ർത്തിക്കും. ചില വിചിത്രകാര്യങ്ങൾ യഹോവ
ചെയ്യും. എന്നാൽ അവൻ തന്റെ കർമ്മം പൂർ
ത്തീകരിക്കും. ഒരപരിചിതന്റെ ജോലിയാണവ
ന്റേത്. 22ഇനി നിങ്ങൾ അക്കാര്യങ്ങൾക്കെതിരെ
പോരാടരുത്. അങ്ങനെ ചെയ്താൽ നിങ്ങൾക്കു
ചുറ്റുമുള്ള കയർ മുറുകും.
ഞാൻ കേട്ട വാക്കുകൾ മാറുകയില്ല. ഭൂമി
യുടെ ഭരണാധിപനായ, സർവ്വശക്തനായ
യഹോവയിൽനിന്നു വന്ന വാക്കുകളാണവ.
അതെല്ലാം ചെയ്യപ്പെട്ടിരിക്കുകയും ചെയ്യും.

### നീതിയോടെ യഹോവ ശിക്ഷിക്കുന്നു

23ഞാൻ നിങ്ങളോടു പറയുന്ന സന്ദേശം
ശ്രദ്ധിച്ചുകേൾക്കുക. 24കർഷകൻ തന്റെ വയൽ
എപ്പോഴും ഉഴുതുകൊണ്ടിരിക്കുമോ? ഇല്ല! അവ
നെപ്പോഴും മണ്ണിൽ പണിയെടുക്കുമോ? ഇല്ല!
25കർഷകൻ നിലമൊരുക്കി അതിൽ വിത്തു
വിതയ്ക്കുന്നു. പലതരം വിത്തുകൾ പല രീതി
യിലാണവൻ നടുന്നത്. അയാൾ ചതകുപ്പ
വിതറുന്നു. കടുകു വിതയ്ക്കുന്നു. ഗോതമ്പ്
നിരനിരയായി നടുന്നു. യവത്തിന്റെ വിത്തു
കൾ അതിന്റെ സ്ഥാനത്തും അതിരുകളിൽ
ചെറു ഗോതമ്പും നടുന്നു.

26നമ്മുടെ ദൈവം നിങ്ങളെ ഒരു പാഠം പഠി
പ്പിക്കാൻ ഇതുപയോഗിക്കുന്നു. തന്റെ ജനത്തെ
ശിക്ഷിക്കുമ്പോൾ ദൈവം നീതിമാനെന്നാ
ണിതു സൂചിപ്പിക്കുന്നത്. 27ചതകുപ്പ മെതി
ക്കാൻ കർഷകൻ മെതിപ്പലകയും കൂർത്തപല്ലു
കളും ഉപയോഗിക്കുന്നുണ്ടോ? ഇല്ല. കടുകു
മെതിക്കാൻ അവൻ മെതിവണ്ടി ഉപയോഗി
ക്കുന്നുണ്ടോ? ഇല്ല. ഒരു കൊച്ചു വടികൊണ്ടു
തല്ലിയാണ് ഈ മണികൾ വേർതിരിച്ചെടുക്കു
ന്നത്.

28അപ്പമുണ്ടാക്കുന്നവൾ തന്റെ കൈകൾ
കൊണ്ടു മാവു കുഴയ്ക്കുന്നു. പക്ഷേ, അവളത്
എപ്പോഴും ചെയ്യുന്നില്ല. യഹോവ തന്റെ ജന
ത്തെ ശിക്ഷിക്കുന്നതും അപ്രകാരം തന്നെ. വണ്ടി
ച്ചക്രം കാട്ടി അവൻ അവരെ പേടിപ്പിക്കും.
പക്ഷേ അവരെ പൂർണ്ണമായും പൊടിച്ചു കള
യുന്നില്ല. അനേകം കുതിരകൾ അവരെ ചവിട്ടി
മെതിക്കാൻ അവൻ അനുവദിക്കില്ല. 29സർവ്വശ
ക്തനായ യഹോവയിൽനിന്നുള്ള പാഠമാണിത്.
വിസ്മയകരമായ ഉപദേശം അവൻ നൽകുന്നു.
അവൻ സത്യത്തിൽ ജ്ഞാനിയാണ്.

### യെരൂശലേമിനോടുള്ള ദൈവ ത്തിന്റെ സ്നേഹം

29 ദൈവം പറയുന്നു, "അരീയേലിനെ നോ
ക്കുക! അരീയേൽ ദാവീദ് താവളമടിച്ച
സ്ഥലം. അവളുടെ ആഘോഷങ്ങൾ വർഷം
തോറും തുടർന്നിരുന്നു. 2അരീയേലിനെ ഞാൻ
ശിക്ഷിച്ചിരിക്കുന്നു. ആ നഗരം ദു:ഖവും നില
വിളിയും നിറഞ്ഞിരിക്കുന്നു. പക്ഷേ അവളെ
പ്പോഴും എന്റെ അരീയേൽ തന്നെയായിരുന്നു.
3അരീയേലേ, നിനക്കുചുറ്റും ഞാൻ സൈന്യ
ങ്ങളെ വിന്യസിച്ചിരിക്കുന്നു. നിനക്കെതിരെ
ഞാൻ യുദ്ധഗോപുരങ്ങളുയർത്തി. 4നീ പരാജ
യപ്പെടുകയും നിലത്തു വലിച്ചിടപ്പെടുകയും
ചെയ്തിരുന്നു. ഇപ്പോൾ നിന്റെ ശബ്ദം നില
ത്തുനിന്ന് ഒരു പ്രേതത്തിന്റെ ശബ്ദംപോലെ
ഞാൻ കേൾക്കുന്നു. നിന്റെ വാക്കുകൾ ചെളി
യിൽ നിന്നൊരു ശാന്തസ്വരം പോലെ ഉയ
രുന്നു."

5ചെറിയ പൊടിപോലെ അവിടെ ധാരാളം
അപരിചിതരുണ്ട്. കാറ്റിൽ പറന്നുപോകുന്ന
പതിരുപോലെ ധാരാളം ക്രൂരന്മാരുമുണ്ട്. 6സർ
വ്വശക്തനായ യഹോവ നിന്നെ ഭൂകമ്പം, ഇടി,
വലിയ ശബ്ദങ്ങൾ എന്നിവകൊണ്ടു ശിക്ഷി
ച്ചു. എല്ലാം എരിച്ചുകളയുകയും തകർക്കുകയും
ചെയ്ത ചുഴലിക്കാറ്റും കൊടുങ്കാറ്റും അഗ്നിയു
മൊക്കെയുണ്ട്. 7നിരവധി നിരവധി രാഷ്ട്ര
ങ്ങൾ അരീയേലിനെതിരെ യുദ്ധം ചെയ്തു.
അത് രാത്രിയിലെ ഭീകരസ്വപ്നം പോലെ
ആയിരുന്നു. സൈന്യങ്ങൾ അരീയേലിനെ വല
യം ചെയ്യുകയും ശിക്ഷിക്കുകയും ചെയ്തിരി
ക്കുന്നു. 8പക്ഷേ ആ സൈന്യങ്ങൾക്കും ഇതൊരു
സ്വപ്നം പോലെയായിരിക്കും. അവർക്ക് ആഗ്ര
ഹിക്കുന്നതു കിട്ടുകയില്ല. വിശക്കുന്നവൻ ഭക്ഷ
ണം സ്വപ്നം കാണുമ്പോലെയായിരിക്കുമത്.
ഉണർന്ന് എഴുന്നേൽക്കുമ്പോഴും അയാൾക്കു
വിശക്കുന്നുണ്ടാകും. ദാഹിക്കുന്നവൻ വെള്ളം
സ്വപ്നം കാണുമ്പോലെയാണത്. ഉണർന്നെഴു
ന്നേൽക്കുമ്പോഴും അയാൾക്കു ദാഹിക്കും.

സീയോനിനെതിരെ യുദ്ധം ചെയ്യുന്ന എല്ലാ
രാജ്യങ്ങളെ സംബന്ധിച്ചും ഇതു സത്യമാണ്.
ആ രാഷ്ട്രങ്ങൾക്ക് അവരാഗ്രഹിക്കുന്നതൊന്നും
കിട്ടുകയില്ല.

9അത്ഭുതസ്തബ്ധരാവുക! വീഞ്ഞു കുടി
ക്കാതെ മദോന്മത്തരാവുക. കാണുകയും സ്ത
ബ്ധരാവുകയും ചെയ്യുക! മദ്യം കഴിക്കാതെ
തന്നെ നിങ്ങൾ മറിഞ്ഞു വീഴും.

10യഹോവ നിങ്ങളെ ഉറക്കും. യഹോവ നിങ്ങ
ളുടെ കണ്ണുകൾ അടയ്ക്കും. (പ്രവാചകന്മാരാ
ണു നിങ്ങളുടെ കണ്ണുകൾ.) യഹോവ നിങ്ങ
ളുടെ ശിരസ്സു മൂടും. (പ്രവാചകന്മാരാണു നിങ്ങ
ളുടെ ശിരസ്സുകൾ.)

11ഇക്കാര്യങ്ങളൊക്കെ സംഭവിക്കുമെന്നു ഞാൻ
നിങ്ങളോടു പറയുന്നു, പക്ഷേ നിങ്ങളെന്നെ
മനസ്സിലാക്കുന്നില്ല. അടച്ചു മുദ്രവച്ച പുസ്ത
കത്തിലെ വാക്കുകൾ പോലെയാണ് എന്റെ
വാക്കുകൾ. വായിക്കാനറിയാവുന്ന ഒരാൾക്ക്
ആ പുസ്തകം കൊടുത്ത് വായിക്കാൻ ആവശ്യ
പ്പെടാം. പക്ഷേ അയാൾ പറയും, "എനിക്ക്
ഈ പുസ്തകം വായിക്കാനാകുന്നില്ല, ഇത്
അടച്ചുവച്ചിരിക്കുന്നു. എനിക്കിതു തുറക്കാനാ
കുന്നില്ല." 12അല്ലെങ്കിൽ, വായിക്കാനറിഞ്ഞു
കൂടാത്ത ഒരുവന് പുസ്തകം നൽകിയിട്ട് വായി
ക്കാൻ ആവശ്യപ്പെടാം. അയാൾ പറയും, "വാ
യിക്കാൻ അറിയാത്തതു കൊണ്ട് എനിക്ക് ഈ
പുസ്തകം വായിക്കാൻ കഴികയില്ല."

13എന്റെ യജമാനൻ പറയുന്നു, "ഇവർ
എന്നെ സ്നേഹിക്കുന്നു എന്നു പറയുന്നു.
അവർ സ്വന്തം വായിൽനിന്നുള്ള വാക്കുകൾ
കൊണ്ട് എന്നെ സ്തുതിക്കുന്നു. പക്ഷേ അവ
രുടെ ഹൃദയങ്ങൾ എന്നിൽനിന്നും വളരെ അക
ലെയാണ്. അവരെന്നോടു കാട്ടുന്ന ആദരവാ
കട്ടെ, മന:പാഠമാക്കിയ വെറും മനുഷ്യകല്പന
യും. 14അതിനാൽ ഞാൻ ഇവരെ ശക്തവും
അത്ഭുകരവുമായ പ്രവൃത്തികൾകൊണ്ട് സ്ത
ബ്ധരാക്കും. അവരുടെ ജ്ഞാനികൾക്ക് വിവേ
കം നഷ്ടപ്പെടും. അവരുടെ ജ്ഞാനികൾക്ക്
മനസ്സിലാക്കാൻ കഴിയുകയില്ല."

15അവർ യഹോവയിൽ നിന്ന് എല്ലാം ഒളിപ്പി
ക്കാൻ ശ്രമിക്കുന്നു. യഹോവ ഒന്നും മനസ്സിലാ
ക്കുന്നില്ലെന്ന് അവർ കരുതുന്നു. അവർ ഇരുട്ടിൽ
തിന്മകൾ ചെയ്യുന്നു. അവർ സ്വയം പറയുന്നു,
"ആർക്കും ഞങ്ങളെ കാണാനാവില്ല. ഞങ്ങളാ
രാണെന്ന് ആരും അറിയുകയുമില്ല."

16നിങ്ങളാകെ കുഴങ്ങിയിരിക്കുന്നു. കളി
മണ്ണും കുശവനും സമമെന്നു നിങ്ങൾ കരുതുന്നു.
ഉണ്ടാക്കപ്പെട്ട വസ്തു ഉണ്ടാക്കിയവനെ നോക്കി
"നീയല്ല എന്നെ ഉണ്ടാക്കിയത്!" എന്നു പറഞ്ഞേ
ക്കാമെന്നു നിങ്ങൾ കരുതുന്നു. ഇത് ഒരു കലം
അതിന്റെ നിർമ്മിതാവിനെ നോക്കി "നിനക്കു
മനസ്സിലാകയില്ല" എന്നു പറയുമ്പോലെ
യാണ്.

### നല്ലകാലം വരവായി

17ഇതാണു സത്യം: ചെറിയൊരു കാലത്തിനു
ശേഷം ലെബാനോന് കർമ്മേൽ പർവ്വതം
പോലെ ഫലപുഷ്ടമായ മണ്ണുണ്ടാകും. കർ
മ്മേൽപർവ്വതമാകട്ടെ, ഇടതിങ്ങിയ വനം പോ
ലെയും. 18ബധിരൻ പുസ്തകത്തിലെ വാക്കു
കൾ കേൾക്കും. അന്ധൻ ഇരുട്ടിലൂടെയും മൂടൽ
മഞ്ഞിലൂടെയും കാണും. 19ദരിദ്രരെ യഹോവ
സന്തുഷ്ടരാക്കും. യിസ്രായേലിന്റെ വിശുദ്ധ
നിൽ ദരിദ്രർ ആഹ്ലാദിക്കും.

20ദുഷ്ടരും നിർദ്ദയരും ഇല്ലാതാകുമ്പോഴാ
ണിതു സംഭവിക്കുക. തിന്മ ചെയ്യുന്നതിനാഗ്ര
ഹിക്കുന്നവർ ഇല്ലാതാകുമ്പോഴാണിതു സംഭവി
ക്കുക. 21(നീതിമാന്മാരെപ്പറ്റി അവർ നുണ പറ

യുന്നു. മനുഷ്യരെ കോടതിയിൽ കുടുക്കാനവർ
ശ്രമിക്കുന്നു. നിഷ്കളങ്കരെ നശിപ്പിക്കാൻ
അവർ ശ്രമിക്കുന്നു.)
22അതിനാൽ അബ്രാഹാമിനെ സ്വതന്ത്രനാ
ക്കിയ യഹോവ യാക്കോബിൻെറ കുടുംബ
ത്തോടു സംസാരിക്കുന്നു. യഹോവ പറയുന്നു,
“ഇനി യാക്കോബ് അപമാനിക്കപ്പെടുകയോ
ലജ്ജിക്കുകയോ ഇല്ല. 23അവൻ തൻെറ മുഴുവൻ
മക്കളെയും കാണുകയും എൻെറ നാമം വിശുദ്ധ
മെന്നു പറയുകയും ചെയ്യും. ഈ കുട്ടികളെ
ഞാൻ എൻെറ കൈകൾകൊണ്ടു സൃഷ്ടിച്ചു.
യാക്കോബിൻെറ വിശുദ്ധൻ (ദൈവം) വിശി
ഷ്ടൻ എന്നവർ പറയുകയും ചെയ്യും. ആ
കുട്ടികൾ യിസ്രായേലിൻെറ ദൈവത്തെ ആദ
രിക്കും. 24ഇവരിൽ അധികം പേർക്കും ധാരണാ
ശക്തിയില്ല. അതിനാലവർ തെറ്റുകൾ ചെയ്തു.
ഇവർ മനസ്സിലാക്കുന്നില്ല, പക്ഷേ അവർ തങ്ങ
ളുടെ പാഠം പഠിക്കും.”

### യിസ്രായേൽ ദൈവത്തെയാണ് ആശ്ര യിക്കേണ്ടത്, ഈജിപ്തിനെയല്ല

30 യഹോവ പറഞ്ഞു, “ഈ സന്തതികളെ
നോക്കുക. അവരെന്നെ അനുസരിക്കുന്നി
ല്ല. അവർ പദ്ധതികളാലോചിക്കുന്നു, പക്ഷേ
എൻെറ സഹായം തേടുന്നില്ല. അവർ മറ്റു
രാഷ്ട്രങ്ങളുമായി കരാറുകളുണ്ടാക്കുന്നു.
എന്നാൽ എൻെറ ആത്മാവിന് ആ കരാറുക
ളോടു താല്പര്യമില്ല. ഇവർ കൂടുതൽ കൂടുതൽ
പാപങ്ങൾ ചെയ്തു കൂട്ടുകയാണ്. 2അവർ
സഹായത്തിനായി ഈജിപ്തിലേക്കു പോകു
ന്നു. എന്നാൽ അങ്ങനെ ചെയ്യുന്നതാണോ ശരി
യെന്ന് അവർ എന്നോടു ചോദിക്കുന്നില്ല. ഫറ
വോൻ തങ്ങളെ രക്ഷിക്കുമെന്ന് അവർ പ്രതീ
ക്ഷിക്കുന്നു. ഈജിപ്ത് തങ്ങളെ രക്ഷിക്കുമെ
ന്നവർ കരുതുന്നു.
3“എന്നാൽ ഞാൻ പറയുന്നു, ഈജിപ്തിൽ
ഒളിച്ചിരിക്കുന്നത് നിങ്ങൾക്കു ഗുണം ചെയ്യില്ല.
നിങ്ങളെ സംരക്ഷിക്കാൻ ഈജിപ്തിനു കഴിയു
കയില്ല. 4നിങ്ങളുടെ നേതാക്കൾ സോവാ
നിലേക്കും സ്ഥാനാപതിമാർ ഹാനേസിലേക്കും
പോയിരിക്കുന്നു. 5പക്ഷേ അവർ നിരാശരാകും.
അവരെ സഹായിക്കാൻ കഴിവില്ലാത്ത ഒരു
രാജ്യത്തെയാണവർ ആശ്രയിക്കുന്നത്. ലജ്ജയും
അപമാനവും മാത്രമേ ഈജിപ്തു വരുത്തൂ.”

### യെഹൂദയ്ക്കുള്ള ദൈവസന്ദേശം

6നെഗെവിലെ മൃഗങ്ങളെപ്പറ്റിയുള്ള ദു:ഖ
സന്ദേശം:
അപകടകരമായൊരു സ്ഥലമാണ് നെഗെവ്.
അവിടം സിംഹങ്ങളെയും അണലികളെയും
പറക്കുംപാമ്പുകളെയും കൊണ്ടു നിറഞ്ഞിരി
ക്കുന്നു. പക്ഷേ ചിലർ നെഗെവിലൂടെ കടന്നു
പോകുന്നു- ഈജിപ്തിലേക്കു പോവുകയാണ
വർ. അവർ തങ്ങളുടെ നിധി മുഴുവൻ കഴുതപ്പു
റത്തും തങ്ങളുടെ ഭണ്ഡാരം മുഴുവൻ ഒട്ടകപ്പു
റത്തും വച്ചുകെട്ടിയിരിക്കുന്നു. സഹായിക്കാൻ
കഴിവില്ലാത്തൊരു രാജ്യത്തെയാണ് അവർ
ആശ്രയിക്കുന്നതെന്നാണ് ഇതിനർത്ഥം. 7ഈജി
പ്ത് വിലകെട്ട രാഷ്ട്രമാകുന്നു. ഈജിപ്തി
ൻെറ സഹായം നിരർത്ഥകമാണ്. അതിനാൽ
ഞാൻ ഈജിപ്തിനെ “ഒന്നും ചെയ്യാത്ത
വ്യാളി” എന്നു വിളിക്കുന്നു.
8ഇനി എല്ലാവരും കാണത്തക്കവിധത്തിൽ
ഇതൊരു ഫലകത്തിന്മേൽ എഴുതി വയ്ക്കുക.
ഇതൊരു പുസ്തകത്തിലും എഴുതിവയ്ക്കുക.
അവസാനനാളുകൾക്കായി ഇതെഴുതിവയ്ക്കു
ക. ഇത് വിദൂരഭാവിക്കു വേണ്ടിയുള്ളതാണ്:
മാതാപിതാക്കളെ അനുസരിക്കാൻ കൂട്ടാക്കാത്ത
കുട്ടികളെപ്പോലെയാണിവർ.
9അവർ നുണയന്മാരാണ്. യഹോവ
യുടെ വചനങ്ങൾ പഠിക്കാൻ കൂട്ടാക്കാത്ത
വരും. 10അവർ പ്രവാചകന്മാരോടു പറ
ഞ്ഞു: “ഞങ്ങൾ ചെയ്യേണ്ട കാര്യങ്ങളപ്പറ്റി
സ്വപ്നം ദർശിക്കേണ്ട! ഞങ്ങളോടു സത്യം
പറയരുത്! പ്രിയമായതു പറഞ്ഞ് ഞങ്ങളെ
സന്തോഷിപ്പിക്കുക! ഞങ്ങൾക്കായി നല്ല
തുമാത്രം കാണുക! 11യഥാർത്ഥത്തിൽ സംഭ
വിക്കാൻ പോകുന്നവ കാണാതിരിക്കുക!
ഞങ്ങളുടെ വഴിയിൽനിന്നും മാറുക! യി
സ്രായേലിൻെറ വിശുദ്ധനെപ്പറ്റി ഞങ്ങ
ളോടു പറയാതിരിക്കുക!” എന്നവർ പ്രവാ
ചകരോടു പറഞ്ഞു.

### യെഹൂദയുടെ രക്ഷ ദൈവ ത്തിൽനിന്നു മാത്രം

12യിസ്രായേലിൻെറ വിശുദ്ധൻ (ദൈവം) പറ
യുന്നു, “യഹോവയുടെ ഈ സന്ദേശം ശ്രവി
ക്കാൻ നിങ്ങൾ കൂട്ടാക്കിയില്ല. നിങ്ങൾക്കു യുദ്ധം
ചെയ്യുന്നതിലും നുണപറയുന്നതിലും ആശ്രയി
ക്കാനാണാഗ്രഹം. 13നിങ്ങൾ ഇക്കാര്യങ്ങളാൽ
അപരാധികളാണ്. അതിനാൽ നിങ്ങൾ വിള്ള
ലുകൾവീണ ഭിത്തി പോലെയാകുന്നു. ആ
ഭിത്തി മറിഞ്ഞുവീണു തകരും. 14നിങ്ങൾ മറി
ഞ്ഞു വീണു കഷണം കഷണമാകുന്ന മൺഭര
ണി പോലെയായിത്തീരും. ആ കഷണങ്ങളാ
കട്ടെ, ഉപയോഗശൂന്യവും. അടുപ്പിൽനിന്നും
കനൽ കോരാനോ വെള്ളം കൊണ്ടുവരാനോ
അതിൻെറ കഷണങ്ങൾ ഉപകരിക്കുകയില്ല.”
15എൻെറ യജമാനനും യിസ്രായേലിൻെറ
വിശുദ്ധനുമായ യഹോവ പറയുന്നു, “എൻെറ
യടുത്തേക്കു വന്നാൽ നിങ്ങൾ രക്ഷപ്പെടും.
എന്നിൽ വിശ്വസിക്കുന്നുവെങ്കിൽ നിങ്ങൾക്കു
ള്ള ഏക ശക്തി വരും. പക്ഷേ നിങ്ങൾ ശാന്ത
രായിരിക്കണം.”
പക്ഷേ അതു ചെയ്യാൻ നിങ്ങൾ ഇഷ്ടപ്പെ
ടുന്നില്ല! 16നിങ്ങൾ പറയുന്നു, “ഞങ്ങൾക്ക് ഓടി
പ്പോകാൻ കുതിരകൾ വേണം!” അതു ശരി
യാണ്, നിങ്ങൾ കുതിരപ്പുറത്തു കയറി പോകും.
പക്ഷേ ശത്രു നിങ്ങളെ പിന്തുടരും. ശത്രുവിന്
നിങ്ങളുടെ കുതിരകളെക്കാൾ വേഗതയുണ്ടാ
കും. 17ശത്രുക്കളിലൊരുവൻ ഉയർത്തുന്ന ഭീഷ
ണിയിൽ നിങ്ങളിൽ ആയിരം പേർ ഓടിപ്പോ
കും. അഞ്ചു ശത്രുക്കളുണ്ടാക്കുന്ന ഭീഷണിയിൽ
നിങ്ങളെല്ലാവരും ഓടിപ്പോകും. നിങ്ങളുടെ
സൈന്യത്തിൻേറതായി ആകെ അവശേഷി
ക്കുക കുന്നിൽ മുകളിലെ കൊടിമരം മാത്രമായി
രിക്കും.
18യഹോവ തൻെറ കരുണ നിന്നിൽ കാണി
ക്കാനാഗ്രഹിക്കുന്നു. യഹോവ കാത്തിരിക്കുക
യാണ്. എഴുന്നേറ്റ് നിങ്ങളെ ആശ്വസിപ്പിക്കാൻ
അവനാഗ്രഹിക്കുന്നു. യഹോവയാകുന്ന ദൈവം
നീതിമാനാകുന്നു. യഹോവയുടെ സഹായം
ആഗ്രഹിക്കുന്നവരെല്ലാം അനുഗൃഹീതർ
(സന്തുഷ്ടർ).
19യഹോവയുടെ ജനം സീയോൻപർവ്വത
ത്തിൽ, യെരൂശലേമിൽ വസിക്കും. നിങ്ങളിനി
കരച്ചിൽ തുടരുകയില്ല. നിങ്ങളുടെ നിലവിളി
യഹോവ കേൾക്കുകയും നിങ്ങളെ ആശ്വസി

പ്പിക്കുകയും ചെയ്യും. യഹോവ നിങ്ങളെ ശ്രവി
ക്കുകയും സഹായിക്കുകയും ചെയ്യും.

## തന്റെ ജനത്തെ ദൈവം സഹായിക്കും

20മുമ്പ് എന്റെ യജമാനൻ (ദൈവം) നിങ്ങ
ൾക്ക് വ്യസനവും കഷ്ടപ്പാടും നൽകി-നിങ്ങ
ളെന്നും കഴിക്കുന്ന അപ്പവും വെള്ളവും പോലെ
യാണത്. പക്ഷേ ദൈവമാണു നിന്നെ പഠിപ്പി
ക്കുന്നവൻ, അവൻ നിന്നിൽനിന്ന് ഇനിയും
മറഞ്ഞിരിക്കുകയുമില്ല. നിങ്ങൾ ഗുരുവിനെ
സ്വന്തം കണ്ണുകൾ കൊണ്ടുകാണും. 21അപ്പോൾ
നിങ്ങളിനി തെറ്റു ചെയ്യുകയും തെറ്റായ മാർ
ഗ്ഗത്തിലേക്കു പോവുകയും ചെയ്താൽ, നിങ്ങ
ൾക്കു പിന്നിൽ ഇങ്ങനെ ഒരു ശബ്ദം കേൾക്കാം,
“ഇതാണു ശരിയായ മാർഗ്ഗം. നിങ്ങൾ ഈ മാർഗ്ഗ
ത്തിലൂടെ വേണം പോകുവാൻ!”

22വെള്ളിയും സ്വർണ്ണവും കൊണ്ടു പൊതി
ഞ്ഞ വിഗ്രഹങ്ങൾ നിങ്ങൾക്കുണ്ട്. ആ വ്യാജ
ദൈവങ്ങൾ നിങ്ങളെ അശുദ്ധമാക്കിയിരിക്കു
ന്നു. പക്ഷേ ആ വ്യാജദൈവങ്ങളെ സേവിക്കു
ന്നത് നിങ്ങൾ അവസാനിപ്പിക്കും. ആ ദേവ
ന്മാരെ നിങ്ങൾ മലിനാവശിഷ്ടങ്ങളായി എറി
ഞ്ഞുകളയും.

23അന്നു യഹോവ നിങ്ങൾക്കായി മഴയെ
അയയ്ക്കും. നിങ്ങൾ നിലത്തു വിത്തു വിത
യ്ക്കുകയും നിലം നിങ്ങൾക്കായി ഭക്ഷണം വളർ
ത്തുകയും ചെയ്യും. നിങ്ങൾക്കു വളരെ നല്ല
വിളവു കിട്ടും. വയലുകളിൽ നിങ്ങളുടെ മൃഗ
ങ്ങൾക്കു വേണ്ടത്ര ഭക്ഷണം കിട്ടും. നിങ്ങളുടെ
ആടുകൾക്ക് വലിയ വയലുകളുണ്ടായിരിക്കും.
24നിങ്ങളുടെ കന്നുകാലികൾക്കും കഴുതകൾക്കും
യഥേഷ്ടം ഭക്ഷണം കിട്ടും. വളരെയധികം ഭക്ഷ
ണമുണ്ടായിരിക്കും. മൃഗങ്ങൾക്ക് ഭക്ഷണം കൊടു
ക്കുവാൻ നിങ്ങൾ കോരികളും കുഴിത്തൂമ്പകളും
ഉപയോഗിക്കേണ്ടിവരും. 25എല്ലാ പർവ്വതത്തി
നും കുന്നിനും വെള്ളം നിറഞ്ഞ അരുവികളുണ്ടാ
യിരിക്കും. അനേകംപേർ കൊല്ലപ്പെടുകയും
ഗോപുരങ്ങൾ തകർക്കപ്പെടുകയും ചെയ്ത
തിനു ശേഷമായിരിക്കും ഇതു സംഭവിക്കുക.

26അന്ന് ചന്ദ്രപ്രകാശം സൂര്യപ്രകാശം പോ
ലെ തിളങ്ങും. സൂര്യപ്രകാശത്തിന് ഇപ്പോഴുള്ള
തിനെക്കാൾ ഏഴിരട്ടി തീവ്രതയുണ്ടാകും. ഒരു
ദിവസത്തെ സൂര്യപ്രകാശം ഒരു മുഴുവൻ
ആഴ്ചയിലെപ്പോലെ ആയിരിക്കും. യഹോവ
തന്റെ ജനതയുടെ മുറിവുകൾ വച്ചുകെട്ടുക
യും തന്റെ മർദ്ദനത്താൽ മുറിവേറ്റവരെ സുഖ
പ്പെടുത്തുകയും ചെയ്യുമ്പോഴാണിങ്ങനെ സംഭ
വിക്കുക.

27ഇതാ, ദൂരെനിന്നും യഹോവയുടെ നാമം
വരുന്നു. തടിച്ച പുകമേഘങ്ങളുള്ള അഗ്നി
പോലെയാണവന്റെ ക്രോധം. യഹോവയുടെ
വായ കോപം കൊണ്ടു നിറയ്ക്കപ്പെട്ടിരിക്കുന്നു.
അവന്റെ നാവാകട്ടെ, എരിയുന്ന അഗ്നിപോ
ലെയും. 28യഹോവയുടെ നിശ്വാസം (ആത്മാ
വ്) കഴുത്തോളം ഉയരുന്ന ഒരു മഹാനദി പോ
ലെയാണ്. രാഷ്ട്രങ്ങൾക്ക് യഹോവ ന്യായ
വിധി നടത്തും. അത് ‘വിനാശത്തിന്റെ അരി
പ്പ’യിലൂടെ അവൻ അവരെ അരിക്കുമ്പോലെ
യായിരിക്കും. യഹോവ അവരെ നിയന്ത്രിക്കും.
അത് മൃഗങ്ങൾക്കുള്ളതുപോലെ ഒരു കടി
ഞ്ഞാൺ അവൻ മനു ഷ്യരുടെ വായിലിടുന്നതു
പോലെയായിരിക്കും.

29അന്ന് നിങ്ങൾ സന്തോഷഗാനങ്ങൾ പാടും.
നിങ്ങൾ ഒരു അവധിദിവസം ആരംഭിക്കുമ്പോ
ലെയായിരിക്കും അക്കാലത്തെ രാത്രികൾ.
യഹോവയുടെ പർവ്വതത്തിലേക്കു നടക്കു
മ്പോൾ നിങ്ങൾ സന്തോഷിക്കുന്നു. യിസ്രായേ
ലിന്റെ പാറയാകുന്ന യഹോവയെ ആരാധി
ക്കാൻ പോകുമ്പോൾ പുല്ലാങ്കുഴൽ കേട്ട്
നിങ്ങൾ സന്തോഷിക്കുന്നു.

30യഹോവ തന്റെ മഹത്തായ ശബ്ദം സകല
രെയും കേൾപ്പിക്കും. തന്റെ ശക്തമായ കര
ങ്ങൾ കോപത്തോടെ താഴ്ന്നു വരുന്നത് യഹോ
വ സകലരെയും കാണിക്കും. എല്ലാം എരിച്ചു
കളയുന്ന മഹാഗ്നി പോലെയായിരിക്കും ആ
കരങ്ങൾ. നിറയെ മഴയും ആലിപ്പഴവുമുള്ള
കൊടുങ്കാറ്റു പോലെയായിരിക്കും യഹോവ
യുടെ ശക്തി. 31യഹോവയുടെ ശബ്ദം കേൾ
ക്കുമ്പോൾ അശ്ശൂർ ഭയപ്പെടും. യഹോവ അശ്ശൂ
രിനെ വടികൊണ്ട് അടിക്കും. 32ചെണ്ടകളിലും
കിന്നരങ്ങളിലും അടിച്ച് സംഗീതമുണ്ടാക്കു
മ്പോലെ യഹോവ അശ്ശൂരിനെ അടിക്കും.
തന്റെ മഹാകരം കൊണ്ട് യഹോവ അശ്ശൂരിനെ
തോല്പിക്കും.

33തോഫേത്ത് വളരെ നേരത്തെതന്നെ തയ്യാ
റാക്കിയിട്ടുണ്ട്. രാജാവിനായി അതു തയ്യാറായി
രിക്കുന്നു. വളരെ ആഴത്തിലും വീതിയിലും
അതൊരുക്കപ്പെട്ടിരിക്കുന്നു. അവിടെ വലി
യൊരു വിറകിൻകൂമ്പാരവും അഗ്നിയുമുണ്ട്.
യഹോവയുടെ നിശ്വാസം എരിയുന്ന ഗന്ധക
പ്പുഴപോലെവന്ന് അതിനെ കത്തിക്കും.

## യിസ്രായേൽ ദൈവത്തിന്റെ ശക്തിയെ ആശ്രയിക്കണം

31 സഹായത്തിനായി ഈജിപ്തിലേക്കു
പോകുന്നവരെ നോക്കുക. മനുഷ്യർ കുതി
രകളെ ആവശ്യപ്പെടുന്നു. കുതിരകൾ തങ്ങളെ
സഹായിക്കുമെന്ന് അവർ കരുതുന്നു. നിരവധി
തേരുകളും ഈജിപ്തിലെ കുതിരപ്പടയാളികളും
തങ്ങളെ സംരക്ഷിക്കുമെന്നു ജനം കരുതുന്നു.
ആ സൈന്യം വളരെ വലുതായതുകൊണ്ട്
തങ്ങൾ സുരക്ഷിതരാണെന്ന് അവർ വിചാരി
ക്കുന്നു. യിസ്രായേലിന്റെ വിശുദ്ധനായവനെ
(ദൈവം) അവർ ആശ്രയിക്കുന്നില്ല. മനുഷ്യർ
യഹോവയോടു സഹായം അഭ്യർത്ഥിക്കുന്നില്ല.

2എന്നാൽ യഹോവ ജ്ഞാനിയാകുന്നു. അവ
ർക്കെതിരെ ദുരിതങ്ങൾ വിതറുന്നതും യഹോ
വയാകുന്നു. യഹോവയുടെ കല്പനയെ മാറ്റാൻ
മനുഷ്യനു കഴിയില്ല. യഹോവ എഴുന്നേൽക്കു
കയും ദുഷ്ടർക്കെതിരെ (യെഹൂദാ) പോരാടു
കയും ചെയ്യും. അവരെ സഹായിക്കാൻ
ശ്രമിക്കുന്ന (ഈജിപ്ത്)വരോടും യഹോവ
പോരാടും.

3ഈജിപ്തുകാർ വെറും മനുഷ്യർ മാത്രം-ദൈ
വമല്ല. ഈജിപ്തിലെ കുതിരകൾ വെറും മൃഗങ്ങ
ളാണ്-ആത്മാവല്ല. യഹോവ തന്റെ കരമുയർ
ത്തുകയും സഹായി (ഈജിപ്ത്) പരാജയപ്പെ
ടുകയും ചെയ്യും. സഹായം ലഭിക്കേണ്ടവർ
(യെഹൂദാ) വീഴും. അവരെല്ലാവരും ഒരുമിച്ചു
നശിപ്പിക്കപ്പെടും.

4യഹോവ എന്നോടരുളിച്ചെയ്തു: “സിംഹ
മോ സിംഹക്കുട്ടിയോ ഒരു മൃഗത്തെ ഇരയായി
പിടികൂടിയാൽ സിംഹം ചത്ത മൃഗത്തിന്റെ
മേൽനിന്ന് അലറുന്നു. അപ്പോൾ ആ സിംഹ
ത്തെ ഒന്നും പേടിപ്പിക്കുകയില്ല. മനുഷ്യർ വന്ന്
സിംഹത്തിന്റെ നേരെ ശബ്ദമുണ്ടാക്കിയാലും
സിംഹം ഭയപ്പെടുകയില്ല. മനുഷ്യൻ ഒച്ചവച്ചാ
ലും സിംഹം ഓടിപ്പോകുകയില്ല.”

അതേപോലെ സർവ്വശക്തനായ യഹോവ
സീയോൻ പർവ്വതത്തിലേക്കിറങ്ങിവരും.
യഹോവ ആ കുന്നിൽ പടവെട്ടും. 5പക്ഷികൾ
തങ്ങളുടെ കൂടിനുമുകളിൽ വട്ടമിട്ടു പറക്കു
മ്പോലെ സർവ്വശക്തനായ യഹോവ യെരൂശ
ലേമിനെ പ്രതിരോധിക്കും. യഹോവ അവളെ
രക്ഷിക്കും. യഹോവ യെരൂശലേമിലൂടെ "കട
ന്നുപോകുകയും" അവളെ രക്ഷിക്കുകയും
ചെയ്യും.

6യിസ്രായേലിന്റെ സന്തതികളേ, നിങ്ങൾ
ദൈവത്തിനെതിരെ തിരിഞ്ഞു. നിങ്ങൾ ദൈവ
ത്തിലേക്കു മടങ്ങിവരണം. 7അപ്പോൾ മനുഷ്യർ
നിങ്ങളുണ്ടാക്കിയ സ്വർണ്ണ-വെള്ളി വിഗ്രഹങ്ങ
ളുടെ ആരാധന നിർത്തും. ആ വിഗ്രഹങ്ങളു
ണ്ടാക്കിയപ്പോൾത്തന്നെ നിങ്ങൾ സത്യമായും
പാപം ചെയ്തു.

8അശ്ശൂർ ഒരു വാളുകൊണ്ടു തോല്പിക്കപ്പെ
ടുമെന്നതു സത്യമാകുന്നു. എന്നാൽ ആ വാൾ
ഒരു മനുഷ്യന്റേതായിരിക്കുകയില്ല. അശ്ശൂർ
നശിപ്പിക്കപ്പെടും. പക്ഷേ ആ വിനാശം ഒരു
മനുഷ്യന്റെ വാളിൽ നിന്നായിരിക്കില്ല വരു
ന്നത്. അശ്ശൂർ ദൈവത്തിന്റെ വാളിൽനിന്നും
ഓടിപ്പോകും. പക്ഷേ ചെറുപ്പക്കാർ അടിമക
ളായി പിടിക്കപ്പെടും. 9അവരുടെ അഭയ
സ്ഥാനം തകർക്കപ്പെടും. അവരുടെ നേതാക്കൾ
തോല്പിക്കപ്പെടുകയും പതാക നഷ്ടപ്പെടുക
യും ചെയ്യും.

യഹോവയാണിതെല്ലാം പറഞ്ഞത്. യഹോവ
യുടെ അഗ്നികുണ്ഡം (യാഗ പീഠം) സീയോനി
ന്മേലാകുന്നു. യഹോവയുടെ അടുപ്പ് (യാഗ
പീഠം) യെരൂശലേമിൽ ആകുന്നു.

### നേതാക്കൾ നീതിയും ന്യായ വുമുള്ളവരാകണം

32 ഞാൻ പറയുന്ന കാര്യങ്ങൾ ശ്രവിക്കുക!
നന്മ വരുത്തുന്ന രീതിയിൽ വേണം രാജാ
വു ഭരണം നടത്തേണ്ടത്. മനുഷ്യരെ നയിക്കു
മ്പോൾ നേതാക്കൾ ന്യായമായ തീരുമാനങ്ങളെ
ടുക്കണം. 2അങ്ങനെ സംഭവിക്കണമെങ്കിൽ
രാജാവ് കാറ്റിലും മഴയിലും ഉള്ള ഒരു അഭയ
സ്ഥാനം പോലെയായിരിക്കണം. വരണ്ട ഭൂമി
യിൽ ജലപ്രവാഹം പോലെയുമായിരിക്കണം.
അത് ഉഷ്ണഭൂമിയിൽ വലിയൊരു പാറയുടെ
തണുത്ത നിഴലുപോലെയായിരിക്കണം. 3മനു
ഷ്യർ സഹായത്തിനായി രാജാവിനെ തേടുക
യും അവന്റെ വാക്കുകൾ ശ്രദ്ധയോടെ കേൾ
ക്കുകയും ചെയ്യും. 4ഇപ്പോൾ ആശയക്കുഴപ്പ
ത്തിൽ കഴിയുന്നവർക്ക് മനസ്സിലാക്കാൻ കഴി
യും. ഇപ്പോൾ വ്യക്തമായി സംസാരിക്കാൻ
കഴിയാത്തവർക്ക് വ്യക്തമായും വേഗത്തിലും
സംസാരിക്കാൻ കഴിയും. 5ദുഷ്ടന്മാർ മഹാന്മാ
രെന്നു വിളിക്കപ്പെടുകയില്ല. ഗൂഢാലോചന
ക്കാരെ ജനം ആദരിക്കയില്ല. ദുഷ്ടന്മാരായവർ
ദുഷ്ടത സംസാരിക്കുന്നു.

6ദുഷ്ടൻ ദുഷ്ടത്തരങ്ങൾ പറയുന്നു. അവ
ന്റെ ഹൃദയം തിന്മ ചെയ്യാൻ ആലോചിക്കുക
യും ചെയ്യുന്നു. ഭോഷൻ തെറ്റു ചെയ്യാനാഗ്രഹി
ക്കുന്നു. ദുഷ്ടൻ യഹോവയെ ദുഷിച്ചു പറയു
ന്നു. വിശക്കുന്നവനെ ഭക്ഷണം കഴിയ്ക്കാനും
ദാഹിക്കുന്നവനെ വെള്ളം കുടിക്കാനും ദുഷ്ടൻ
അനുവദിക്കുന്നില്ല. 7ആ ദുഷ്ടൻ തിന്മയെ ഒരു
പകരണമാക്കുന്നു. പാവപ്പെട്ടവരിൽനിന്നും
എല്ലാം തട്ടിയെടുക്കാൻ അവൻ ആലോചി
ക്കുന്നു. പാവങ്ങളെപ്പറ്റി അവൻ നുണ പറയു
ന്നു. ദരിദ്രർക്ക് അവർ നീതി നിഷേധിക്കുന്നു.

8പക്ഷേ ഒരു നല്ല നേതാവ് നന്മകൾ ചെയ്യാ
നാലോചിക്കുന്നു. ആ നന്മകൾ അയാളെ ഒരു
നല്ല നേതാവാക്കുകയും ചെയ്യുന്നു.

### ദുരിതകാലം വരവായി

9നിങ്ങൾ സ്ത്രീകളിൽ ചിലരിപ്പോൾ ശാന്ത
രാണ്. നിങ്ങൾക്കിപ്പോൾ സുരക്ഷിതത്വം തോ
ന്നുന്നു. പക്ഷേ നിങ്ങൾനിന്ന് എന്റെ വാക്കു
കൾ കേൾക്കണം. 10സ്ത്രീകളേ, നിങ്ങൾക്കി
പ്പോൾ സുരക്ഷിതത്വബോധമുണ്ട്. പക്ഷേ ഒരു
വർഷം കഴിഞ്ഞ് നിങ്ങൾ കുഴപ്പത്തിലാകും.
എന്തുകൊണ്ടെന്നാൽ അടുത്തവർഷം നിങ്ങൾ
മുന്തിരിയുടെ വിളവെടുപ്പുനടത്തുകയില്ല.
പറിക്കാൻ മുന്തിരിയേ ഉണ്ടായിരിക്കയില്ല.

11സ്ത്രീകളേ, നിങ്ങളിപ്പോൾ ശാന്തരാണ്.
പക്ഷേ, നിങ്ങൾ ഭയക്കണം! സ്ത്രീകളേ, നിങ്ങ
ളിപ്പോൾ സുരക്ഷിതരാണെന്നു തോന്നുന്നു.
പക്ഷേ നിങ്ങൾ വിഷമിക്കണം! നിങ്ങളുടെ നല്ല
വസ്ത്രങ്ങൾ അഴിച്ചുകളഞ്ഞ് വ്യസനത്തിന്റെ
വസ്ത്രങ്ങൾ ധരിക്കുക. ആ വസ്ത്രങ്ങൾ നിങ്ങ
ളുടെ അരയിൽ ചുറ്റിവയ്ക്കുക. 12ആ വസ്ത്ര
ങ്ങൾ വ്യസനം നിറയ്ക്കപ്പെട്ട നിങ്ങളുടെ
മാറിടത്തിനുമേൽ ധരിക്കുക.

നിങ്ങളുടെ വയലുകൾ ശൂന്യമായിരിക്കുന്ന
തിനാൽ കരയുക. ഒരിക്കൽ നിറയെ മുന്തിരി
തന്നിരുന്ന മുന്തിരിത്തോപ്പുകൾ ഇപ്പോൾ
ശൂന്യമായിരിക്കുന്നു. 13എന്റെ ജനത്തിന്റെ
ഭൂമിക്കായി നിലവിളിക്കുക. അവിടെ മുള്ളുക
ളും കളകളും മാത്രമേ വളരൂ എന്നതിനാൽ കര
യുക. നഗരത്തിനും ഒരിക്കൽ ആഹ്ലാദം നിറ
ഞ്ഞു നിന്നിരുന്ന വസതികൾക്കുമായി വിലപി
ക്കുക.

14മനുഷ്യർ തലസ്ഥാനനഗരം വിട്ടുപോകും.
കൊട്ടാരവും ഗോപുരങ്ങളും ശൂന്യമാകും. മനു
ഷ്യർ വീടുകളിൽ വസിക്കുകയില്ല-അവർ ഗുഹ
കളിൽ വസിക്കും. കാട്ടുകഴുതകളും ആടുകളും
നഗരത്തിൽ വസിക്കും-മൃഗങ്ങളവിടെ മേയാൻ
പോകും.

15-16മുകളിൽനിന്നും ദൈവം തന്റെ ആത്മാവ്
നമുക്കു തരുന്നതുവരെ ഇതു തുടരും. ഇപ്പോൾ
ഭൂമിയിൽ നന്മയേ ഇല്ല. അതൊരു മരുഭൂമിപോ
ലെയാണ്. പക്ഷേ മരുഭൂമി ഭാവിയിൽ കർമ്മേൽ
പ്രദേശം പോലെ ആയിത്തീരും-നീതിപൂർവ്വക
മായ ന്യായവിധി അവിടെ വസിക്കും. കർ
മ്മേൽ ഒരു പച്ചക്കാടുപോലെയാകും -നന്മ
അവിടെ വസിക്കും. 17ആ നന്മ സമാധാനവും
സുരക്ഷയും എന്നെന്നേക്കുമായി കൊണ്ടു വരും.
18എന്റെ ജനം സമാധാനത്തിന്റെ മനോഹര
സ്ഥലത്തു വസിക്കും. അവർ സുരക്ഷയുടെ
കൂടാരത്തിൽ വസിക്കും. അവർ ശാന്തവും സമാ
ധാനപരവുമായ സ്ഥലങ്ങളിൽ വസിക്കും.

19പക്ഷേ ഇതൊക്കെ സംഭവിക്കുന്നതിനു മുമ്പ്
വനം വീഴണം. ആ നഗരം പരാജയപ്പെടണം.
20നിങ്ങളിൽ ചിലർ എല്ലാ അരുവികളുടെയും
കരയിൽ വിത്തുകൾ നടുന്നു. കാലികളെയും
കഴുതകളെയും നിങ്ങൾ അവിടെ മേഞ്ഞു നട
ക്കാൻ വിടുന്നു. നിങ്ങൾ വളരെ സന്തുഷ്ടരായി
രിക്കുകയും ചെയ്യും.

### തിന്മ കൂടുതൽ തിന്മയുണ്ടാക്കുന്നു

33 ഇതാ, നീ യുദ്ധമുണ്ടാക്കുകയും ജന
ത്തിൽ നിന്ന് എല്ലാം അപഹരിക്കുകയും

ചെയ്യുന്നു. അവരാകട്ടെ നിന്നിൽനിന്ന് ഒരിക്ക
ലും ഒന്നും അപഹരിക്കുന്നുമില്ല. നീ മനുഷ്യർ
ക്കെതിരെ തിരിയുന്നു. അവരാകട്ടെ ഒരിക്കലും
നിനക്കെതിരാകുന്നുമില്ല. അതിനാൽ നീ മോഷ
ണം നിർത്തുമ്പോൾ മറ്റുള്ളവർ നിന്നിൽനിന്നും
മോഷ്ടിച്ചു തുടങ്ങും. നീ ജനത്തിനെതിരെ
തിരിയുന്നതു നിർത്തുമ്പോൾ അന്യർ നിന
ക്കെതിരെ തിരിഞ്ഞു തുടങ്ങും.

അപ്പോൾ മനുഷ്യർ പറയും,

2“യഹോവേ, ഞങ്ങളോടു കരുണ കാട്ടേ
ണമേ. ഞങ്ങൾ നിന്റെ സഹായം പ്രതീക്ഷിച്ചു.
യഹോവേ, എന്നും പ്രഭാതത്തിൽ ഞങ്ങൾക്കു
ശക്തി തന്നാലും. ദുരിതത്തിലകപ്പെടുമ്പോൾ
ഞങ്ങളെ രക്ഷിച്ചാലും.

3നിന്റെ ശക്തമായ സ്വരം ജനങ്ങളെ ഭയപ്പെ
ടുത്തുന്നു. അവർ നിന്നിൽനിന്നും ഓടിപ്പോകു
കയും ചെയ്യുന്നു. നിന്റെ മാഹാത്മ്യം രാജ്യ
ങ്ങളെ പാലായനം ചെയ്യിക്കുന്നു.”

4നിങ്ങൾ യുദ്ധത്തിൽ സാധനങ്ങൾ കവർ
ന്നെടുക്കുന്നു. അവ നിങ്ങളിൽനിന്നും എടുക്ക
പ്പെടും. അനേകമനേകംപേർ വന്ന് നിങ്ങളുടെ
സമ്പത്ത് അപഹരിക്കും. ഇത് വെട്ടുക്കിളികൾ
വന്ന് നിങ്ങളുടെ വിളവുകൾ മുഴുവൻ തിന്നുന്ന
കാലത്തേതു പോലെയായിരിക്കും.

5യഹോവ വളരെ മഹത്വമാർന്നവനാകുന്നു.
വളരെ ഉയർന്ന ഒരിടത്ത് അവൻ വസിക്കുന്നു.
സീയോനിൽ യഹോവ നീതിയും ന്യായവും
നിറയ്ക്കുന്നു.

6യെരൂശലേമേ, നീ സമ്പന്നമാകുന്നു-ദൈവ
ജ്ഞാനവും വിവേകവും കൊണ്ട് സമ്പന്നമാ
കുന്നു. നീ രക്ഷകൊണ്ടു സമ്പന്നമാണ്. നീ
യഹോവയെ ആദരിക്കുന്നു. അതു നിന്നെ സമ്പ
ന്നവുമാക്കുന്നു. അങ്ങനെ നീ തുടരുന്നുവെന്നു
നിനക്കറിയാൻ സാധിക്കുന്നു.

7പക്ഷേ ശ്രദ്ധിക്കുക! പുറത്ത് ദൂതന്മാർ നില
വിളിക്കുകയാണ്. സമാധാനം കൊണ്ടുവരുന്ന
ദൂതന്മാർ വല്ലാതെ നിലവിളിക്കുകയാണ്. 8പാ
തകൾ തകർക്കപ്പെട്ടു. നിരത്തു കളിലൂടെ ആരും
നടക്കുന്നില്ല. മനുഷ്യർ തങ്ങളുടെ കരാറുകൾ
ലംഘിച്ചിരിക്കുന്നു. സാക്ഷികൾ നൽകുന്ന
തെളിവുകൾ വിശ്വസിക്കാൻ അവർ കൂട്ടാക്കു
ന്നില്ല. ഒരുത്തരും അന്യരെ വകവയ്ക്കുന്നില്ല.
9ദേശം രോഗംപിടിച്ചു മരിക്കുകയാണ്. ലെബാ
നോൻ മരിക്കുകയാണ്. ശാരോൻ താഴ്വരയാ
കട്ടെ, വരണ്ടുശൂന്യവുമാകുന്നു. ബാശാനും
കർമ്മേലും ഒരിക്കൽ മനോഹരമായ ചെടികൾ
കൊണ്ടു നിറഞ്ഞിരുന്നു. പക്ഷേ ഇപ്പോൾ ആ
ചെടികൾ വളരുന്നില്ല.

10യഹോവ പറയുന്നു, “ഇനി ഞാനെഴുന്നേറ്റു
നിന്ന് എന്റെ മാഹാത്മ്യം കാണിക്കും. ഇനി
മനഷ്യർക്കു ഞാൻ പ്രധാനിയാകും. 11നിങ്ങൾ
നിഷ്ഫലമായ കാര്യങ്ങൾ ചെയ്തിരിക്കുന്നു.
അവ ഉണക്കപ്പുല്ലും വയ്ക്കോലും പോലെയാ
കുന്നു. അവ വിലകെട്ടവയാകുന്നു! നിങ്ങളുടെ
ആത്മാവ് അഗ്നിപോലെ നിങ്ങളെ എരിയി
ച്ചുകളയും. 12എല്ലുകൾ ചാരമാകും വരെ മനു
ഷ്യർ കത്തിയെരിയും. അവർ മുൾപ്പടർപ്പുപോ
ലെയും ഉണങ്ങിയ പൊന്തപോലെയും കത്തും.

13“വിദൂരദേശങ്ങളിലുള്ളവരേ, എന്റെ പ്രവൃ
ത്തികളെപ്പറ്റി കേൾക്കൂ. എന്റെ അടുത്തുള്ള
വരേ, എന്റെ ശക്തിയെപ്പറ്റി അറിയൂ.”

14സീയോനിലെ പാപികൾ ഭയന്നു. തെറ്റു
ചെയ്തവർ ഭയന്നു വിറയ്ക്കുന്നു. അവർ പറ
യുന്നു, “വിനാശകരമായ ഈ അഗ്നിയിൽ
നമ്മിലാരെങ്കിലും അവശേഷിക്കുമോ? നിത്യമാ
യെരിയുന്ന ഈ അഗ്നിക്കരികെ ആർക്കു ജീവി
ക്കാൻ കഴിയും?”

15പണത്തിനുവേണ്ടി അന്യരെ പീഡിപ്പി
ക്കാൻ തയ്യാറാകാത്ത നല്ലവരും വിശ്വസ്തരുമാ
യവർ ആ അഗ്നിയെ അതിജീവിക്കും. കൈ
ക്കൂലി വാങ്ങാത്തവരാണവർ. അന്യരെ വധി
ക്കാനുള്ള പദ്ധതികൾ അവർ തള്ളിക്കളയുന്നു.
തിന്മ ചെയ്യാനുള്ള പദ്ധതികളെ അവർ നോക്കു
കകൂടിയില്ല. 16അവർ ഉന്നതസ്ഥാനങ്ങളിൽ
സുരക്ഷിതരായി വസിക്കും. ഉന്നതമായ പാറ
ക്കോട്ടകളിൽ അവർ സംരക്ഷിതരായിരിക്കും.
അവർക്ക് എല്ലായ്പ്പോഴും ഭക്ഷണവും വെള്ള
വും ഉണ്ടായിരിക്കും.

17നിന്റെ കണ്ണുകൾ രാജാവിനെ (ദൈവം)
അവന്റെ മുഴുവൻ മനോഹരിതയോടെയും
കാണും. മഹത്തായ ദേശം നിങ്ങൾ കാണും.
18-19മുമ്പ് നിങ്ങൾക്കുണ്ടായിരുന്ന ദുരിതങ്ങളെ
പ്പറ്റി നിങ്ങൾ ചിന്തിക്കും. നിങ്ങൾ കരുതും,
“ആ വിദേശികളെവിടെ? ഞങ്ങൾക്കു മനസ്സി
ലാകാത്ത ഭാഷയാണവർ സംസാരിച്ചത്. പരദേ
ശങ്ങളിൽനിന്നുള്ള ഉദ്യോഗസ്ഥന്മാരും ചുങ്കക്കാ
രുമെവിടെ? ഞങ്ങളുടെ പ്രതിരോധ ഗോപുര
ങ്ങളെണ്ണിയ ചാരന്മാരെവിടെ? അവരെല്ലാം
പോയിരിക്കുന്നു!”

### യെരൂശലേമിനെ ദൈവം സംരക്ഷിക്കും

20സീയോനെ നോക്കുക, ഞങ്ങളുടെ മതപര
മായ ആഘോഷങ്ങളുടെ നഗരം. യെരൂശലേ
മിനെ നോക്കുക-മനോഹരമായ വിശ്രമസ്ഥലം.
നീക്കപ്പെടാത്ത കൂടാരം പോലെയാണു യെരൂശ
ലേം. അവളെ ഉറപ്പിച്ചു നിർത്തുന്ന കുറ്റികൾ
ഒരിക്കലും പറിച്ചെടുക്കുന്നില്ല. അവളുടെ കയ
റുകൾ ഒരിക്കലും പൊട്ടിക്കുന്നില്ല. 21-23എന്തു
കൊണ്ടെന്നാൽ, ശക്തനായ യഹോവ അവിടെ
യുണ്ട്. അരുവികളും വീതിയേറിയ നദികളു
മുള്ള സ്ഥലമാണത്. പക്ഷേ അവിടെ ആ നദി
കളിൽ ശത്രുക്കളുടെ നൗകകളോ ശക്തിയുള്ള
കപ്പലുകളോ ഇല്ല. നൗകകളിൽ ജോലി ചെയ്യു
ന്നവരേ, കയറുകൾകൊണ്ട് നിങ്ങൾക്കതു നിർ
ത്താം. പാമരത്തെ ബലപ്പെടുത്താൻ നിങ്ങൾ
ക്കാവില്ല. പായ നിവർത്താനും നിങ്ങൾക്കാ
വില്ല. എന്തുകൊണ്ടെന്നാൽ യഹോവയാണു
നമ്മുടെ ന്യായാധിപൻ. യഹോവ നമ്മുടെ
നിയമങ്ങളുണ്ടാക്കുന്നു. യഹോവയാകുന്നു
നമ്മുടെ രാജാവ്. അവൻ നമ്മെ രക്ഷിക്കുന്നു.
അതിനാൽ യഹോവ നമുക്കു വളരെ ധനം
നൽകും. മുടന്തർപോലും യുദ്ധത്തിൽ വളരെ
ധനം നേടും. 24അവിടെ വസിക്കുന്ന ആരും
“ഞാൻ രോഗിയാണ്” എന്നു പറയുകയില്ല.
പാപങ്ങൾ പൊറുക്കപ്പെട്ടവരാണ് അവിടെ
വസിക്കുന്നവർ.

### ദൈവം തന്റെ ശത്രുക്കളെ ശിക്ഷിക്കും

34 രാഷ്ട്രങ്ങളേ, അടുത്തു വന്ന് ശ്രദ്ധിക്കുക!
നിങ്ങളെല്ലാം വളരെ അടുത്തു ശ്രദ്ധി
ക്കണം. ഭൂമിയും അതിന്മേലുള്ള സകലമനുഷ്യ
രും ഇക്കാര്യങ്ങൾ ശ്രദ്ധയോടെ കേൾക്കണം.
2സകല രാഷ്ട്രങ്ങളോടും അവരുടെ സൈന്യ
ങ്ങളോടും യഹോവ കോപിച്ചിരിക്കുന്നു. അവ
രെയെല്ലാം യഹോവ നശിപ്പിക്കും. അവരെല്ലാം
വധിക്കപ്പെടാൻ അവൻ ഇടയാക്കും. 3അവരുടെ
മൃതദേഹങ്ങൾ പുറത്തെറിയപ്പെടും. അവയിൽ
നിന്ന് ദുർഗന്ധംവമിക്കും. പർവ്വതങ്ങളിൽ രക്ത

മൊഴുകും. 4ആകാശം ഒരു ചുരുൾപോലെ ചുരു
ട്ടിയടയ്ക്കപ്പെടും. നക്ഷത്രങ്ങൾ കരിഞ്ഞ് മുന്തി
രിവള്ളിയുടെയോ അത്തിമരത്തിൻെറയോ ഇല
കൾപോലെ താഴോട്ടുവീഴും. ആകാശത്തെ
നക്ഷത്രങ്ങളൊന്നാകെ ഉരുകിപ്പോകും. 5യഹോ
വ പറയുന്നു, "എൻെറ വാൾ ആകാശത്ത്
രക്തം കൊണ്ടു മൂടുമ്പോൾ ഇതൊക്കെ സംഭ
വിക്കും."

ഇതാ! യഹോവയുടെ വാൾ എദോമിലൂടെ
സംഹരിച്ചു കടന്നുപോകും. യഹോവ അവരെ
അപരാധികളായി വിധിച്ചിരിക്കുന്നു. മരണമാ
ണവരുടെ ശിക്ഷ. 6യഹോവയുടെ വാൾ കു
ഞ്ഞാടുകളുടെയും കോലാടുകളുടെയും രക്തം
കൊണ്ടുപൊതിയപ്പെട്ടിരിക്കുന്നു. ആണാടി
ൻെറ വൃക്കയിലെ കൊഴുപ്പ് അതിൽ പുരട്ടിയി
രിക്കുന്നു. എന്തുകൊണ്ടെന്നാൽ ബൊസ്രയിലും
എദോമിലും കൊല്ലുന്നതിനുള്ള ഒരു സമയം
യഹോവ നിശ്ചയിച്ചിരിക്കുന്നു. 7അതിനാൽ
ആണാടുകളും കാലിക്കുട്ടികളും ആരോഗ്യമുള്ള
കാളകളും കൊല്ലപ്പെടും. ദേശമാകെ അവയുടെ
രക്തം കൊണ്ടു നിറയ്ക്കപ്പെടും. മണ്ണ് അവ
യുടെ കൊഴുപ്പുകൊണ്ട് മൂടപ്പെടും.

8അക്കാര്യങ്ങളൊക്കെ സംഭവിക്കും, എന്തെ
ന്നാൽ ശിക്ഷയ്ക്കുള്ള ഒരു സമയം യഹോവ
തെരഞ്ഞെടുത്തിരിക്കുന്നു. സീയോനിനോടു
മനുഷ്യർ ചെയ്ത തെറ്റായകാര്യങ്ങൾക്ക്പകരം
ചെയ്യേണ്ടതിൻെറ ഒരു വർഷം യഹോവ തെര
ഞ്ഞെടുത്തിരിക്കുന്നു. 9എദോമിൻെറ നദികൾ
തിളയ്ക്കുന്ന കീലുപോലെയായിരിക്കും. എദോ
മിൻെറ നിലം എരിയുന്ന ഗന്ധകംപോലെ യും.
10അഗ്നി രാത്രിയും പകലും എരിയും. ആ
അഗ്നിയെ ആരും തടയുകയില്ല. എദോമിൽ
നിന്നും എന്നെന്നേക്കും പുക ഉയരും. ദേശം
എന്നെന്നേക്കുമായി നശിപ്പിക്കപ്പെടും. ആരും
ഇനി അതിലേ സഞ്ചരിക്കുകയില്ല. 11പക്ഷിക
ളും ചെറിയമൃഗങ്ങളും ആ ദേശം കൈയടക്കും.
മൂങ്ങകളും കടൽക്കാക്കകളും അവിടെ വസി
ക്കും. ആ ദേശം "ശൂന്യമായ മരുഭൂമി" എന്നു
വിളിക്കപ്പെടും. 12സ്വതന്ത്രന്മാരും നേതാക്കളും
ഇല്ലാതാകും. അവർക്കു ഭരിക്കാൻ അവിടെ ഒന്നും
അവശേഷിക്കുകയില്ല.

13മുൾപ്പടർപ്പുകളും കാട്ടുപൊന്തകളും അവി
ടത്തെ മനോഹര ഭവനങ്ങളിലെല്ലാം നിറയും.
ആ വീടുകളിൽ കാട്ടുനായ്ക്കളും മൂങ്ങകളും
വസിക്കും. കാട്ടുമൃഗങ്ങൾ അവിടെ കൂടുകൂട്ടും.
അവിടെ വളരുന്ന പുല്ലുകൾക്കിടയിൽ വലിയ
പക്ഷികൾ ജീവിക്കും. 14കാട്ടുപൂച്ചകളും കഴുത
പ്പുലികളും അവിടെ ഒരുമിച്ചു വളരും. കാട്ടാടു
കൾ ഇണകളെ വിളിക്കും. നിശാജീവികൾ
വിശ്രമസ്ഥലം തേടിയെത്തുന്നത് അവിടെയാ
യിരിക്കും. 15പാമ്പുകൾ അവിടെ മാളങ്ങളുണ്ടാ
ക്കും. അവ അവിടെ മുട്ടയിടും. മുട്ടകൾ വിരി
ഞ്ഞ് പാമ്പിൻകുഞ്ഞുങ്ങൾ ആ ഇരുണ്ട സ്ഥല
ങ്ങളിൽ നിന്ന് ഇഴഞ്ഞുവരും. ശവംതീനിപ്പക്ഷി
കൾ, പെണ്ണുങ്ങൾ കൂട്ടുകാരെ കാണാൻ ചെല്ലു
ന്നതുപോലെ അവിടെ ഒത്തുകൂടും.

16യഹോവയുടെ ചുരുൾ നോക്കുക. അതിലെ
ഴുതിയിരിക്കുന്നതു വായിക്കുക. ഒന്നുപോലും
ഇല്ലാതിരിക്കുകയില്ല. ആ മൃഗങ്ങൾ ഒത്തുചേരു
മെന്ന് ചുരുളിൽ എഴുതിയിട്ടുണ്ട്. താൻ അവയെ
ഒരുമിച്ചു ചേർക്കുമെന്ന് ദൈവം അരുളി. അതി
നാൽ ദൈവത്തിൻെറ ആത്മാവ് അവയെ ഒരുമി
പ്പിക്കും. 17അവയോടെന്തു ചെയ്യണമെന്നു
ദൈവം നിശ്ചയിച്ചു. പിന്നെ ദൈവം അവ
യ്ക്കായൊരിടം കണ്ടെത്തി. ഒരു വര വരച്ച്
അവയ്ക്കായുള്ള സ്ഥലം അവൻ കാട്ടിക്കൊടു
ത്തു. അതിനാൽ ആ സ്ഥലം ആ മൃഗങ്ങൾക്ക്
എന്നെന്നേക്കുമായി സ്വന്തമാകും. എന്നേക്കും
അവയവിടെ വസിക്കും.

## ദൈവം തൻെറ ജനത്തെ ആശ്വസിപ്പിക്കും

35 മരുഭൂമി ഇതിൽ ആഹ്ലാദിക്കും. സന്തുഷ്ട
മാകുന്ന മരുഭൂമി ഒരു പൂവുപോലെ വള
രും. 2വിടരുന്ന പൂക്കളെ നിറച്ച് മരുഭൂമി അതി
ൻെറ ആഹ്ലാദം അറിയിക്കും. മരുഭൂമി ആഹ്ലാദം
കൊണ്ട് നൃത്തം വയ്ക്കുന്നതുപോലെ തോന്നി
ക്കും. ലെബാനോനിലെ കാടുപോലെയും കർ
മ്മേൽ കുന്നുപോലെയും ശാരോൻ താഴ്വരപോ
ലെയും മരുഭൂമി മനോഹരമായിരിക്കും. സകല
ജനതയും യഹോവയുടെ മഹിമ കാണുമെ
ന്നതിനാൽ അങ്ങനെ സംഭവിക്കും. നമ്മുടെ
ദൈവത്തിൻെറ മനോഹാരിത ജനം കാണും.
3ക്ഷീണിച്ച കൈകളെ വീണ്ടും ശക്തമാക്കുക.
ക്ഷീണിച്ച മുട്ടുകളെ വീണ്ടും ശക്തമാക്കുക.
4മനുഷ്യർ പേടിച്ചു കുഴങ്ങിയിരിക്കുന്നു. അവ
രോടു പറയുക, "ശക്തമായിരിക്കുക! ഭയപ്പെ
ടരുത്!" ഇതാ നിങ്ങളുടെ ദൈവം വന്ന് നിങ്ങ
ളുടെ ശത്രുക്കളെ ശിക്ഷിക്കും. അവൻ വരികയും
നിങ്ങൾക്ക് നിങ്ങളുടെ പ്രതിഫലം നൽകുകയും
ചെയ്യും. യഹോവ നിങ്ങളെ രക്ഷിക്കും. 5അ
പ്പോൾ അന്ധർക്കു കാഴ്ച തിരിച്ചുകിട്ടും. അവ
രുടെ കണ്ണുകൾ തുറക്കപ്പെടും. ചെകിടർക്ക്
കേൾവി തിരികെകിട്ടും. അവരുടെ കാതുകൾ
തുറക്കപ്പെടും. 6മുടന്തർ മാനുകളെപ്പോലെ
നൃത്തം വയ്ക്കും. ഊമകൾ സ്വന്തം ശബ്ദത്തിൽ
ആഹ്ലാദ ഗാനങ്ങൾ പാടും. മരുഭൂമിയിൽ ജല
ധാരകളൊഴുകാൻ തുടങ്ങുമ്പോൾ അങ്ങനെ
സംഭവിക്കും. വരണ്ട ഭൂമിയിൽ അരുവികൾ ഒഴു
കും. 7ഇപ്പോൾ മനുഷ്യർ വെള്ളംപോലെ തോ
ന്നുന്ന വെറും മരീചികകളാണു കാണുന്നത്.
എന്നാലപ്പോൾ യഥാർത്ഥജലത്തിൻെറ തടാക
ങ്ങൾ തന്നെ അവിടെയുണ്ടാകും. വരണ്ടഭൂമി
യിൽ കിണറുകളുണ്ടാകും. ഭൂമിയിൽനിന്ന് ജലം
പ്രവഹിക്കും. കാട്ടുമൃഗങ്ങൾ വാണിരുന്നിടത്ത്
ജലച്ചെടികൾ വളർന്നുയരും.

8അന്ന് അവിടെ ഒരു പാതയുണ്ടായിരിക്കും.
"വിശുദ്ധപാത" എന്ന് ആ വഴി വിളിക്കപ്പെടും.
ആ വഴിയിലൂടെ നടക്കാൻ ദുഷ്ടന്മാർ അനു
വദിക്കപ്പെടില്ല. ഭോഷന്മാരും ആ വഴിയേ
പോകയില്ല. നീതിമാന്മാരേ ആ വഴിയേ നടക്കൂ.
9ആ വഴിയിൽ യാതൊരപായവും ഉണ്ടായിരി
ക്കില്ല. മനുഷ്യരെ ഉപദ്രവിക്കാൻ അവിടെ
സിംഹങ്ങളുമുണ്ടായിരിക്കില്ല. ആ വഴിയിൽ
ദുഷ്ടമൃഗങ്ങളുമുണ്ടായിരിക്കില്ല. ദൈവം രക്ഷി
ക്കുന്നവർക്കു വേണ്ടിയുള്ളതാണ് ആ വഴി.

10ദൈവം തൻെറ ജനത്തെ സ്വതന്ത്രരാക്കും!
അവർ അവനിലേക്കു മടങ്ങി വരികയും ചെ
യ്യും. സീയോനിലേക്കു കടന്നു വരുമ്പോൾ
അവർ ആഹ്ലാദിക്കും. അവർ നിത്യമായി ആഹ്ലാ
ദിക്കും. സ്വന്തം ശിരസ്സിലെ കിരീടം പോലെയാ
യിരിക്കും അവരുടെ ആഹ്ലാദം. അവരിൽ സംതൃ
പ്തിയും ആഹ്ലാദവും നിറയും. വ്യസനവും
ദു:ഖവും വളരെ വളരെ ദൂരേക്കുപോകും.

## അശ്ശൂരുകാർ യെഹൂദയെ ആക്രമിക്കുന്നു

36 ഹിസ്കീയാവിൻെറ പതിനാലാം ഭരണ
വർഷത്തിൽ, അശ്ശൂരിലെ രാജാവായ
സൻഹേരീബ് യെഹൂദയുടെ ശക്തി ദുർഗ്ഗങ്ങ

ളെല്ലാം ആക്രമിക്കാൻ പുറപ്പെട്ടു. സൻഹേരീബ്
ആ നഗരങ്ങളെ തോല്പിച്ചു. 2സൻഹേരീബ്
വലിയൊരു സൈന്യത്തോടൊപ്പം തൻെറ
സേനാനായകനെ യെരൂശലേമിൽ ഹിസ്കീ
യാരാജാവിൻെറയടുത്തേക്കയച്ചു. സേനാപതി
യും സൈന്യവും ലാഖീശിൽനിന്നും യെരൂശ
ലേമിലേക്കു പോയി. അവർ അലക്കുകാരൻെറ
വയലിലേക്കുള്ള മാർഗ്ഗത്തിലുള്ള ഉന്നതതടാക
ത്തിന്നരികിലെ വെള്ളപ്പാത്തിക്കരികിൽ നിന്നു.
3യെരൂശലേമിൽനിന്നും മൂന്നുപേർ സേനാപ
തിയുമായി സംസാരിക്കാൻ പോയി. ഹിൽക്കീ
യാവിൻെറ പുത്രനായ എല്യാക്കീം, ആസാഫി
ൻെറ പുത്രനായ യോവാഹ്, ശെബ്നാ എന്നി
വരായിരുന്നു അവർ. കൊട്ടാരം വിചാരിപ്പുകാ
രനായിരുന്നു എല്യാക്കീം. യോവാഹ് രേഖകൾ
സൂക്ഷിക്കുന്നവനും ശെബ്നാ കൊട്ടാരം കാര്യ
ക്കാരനുമായിരുന്നു.
4സേനാപതി അവരോടു പറഞ്ഞു, "അശ്ശൂ
രിൻെറ മഹാരാജാവ് ഇങ്ങനെ പറയുന്നുവെന്ന്
ഹിസ്കീയാവിനോടു പറയുക:

നിന്നെ എന്തു സഹായിക്കുമെന്നതി
ലാണു നീ ആശ്രയിക്കുന്നത്? 5നീ ശക്തി
യിലും യുദ്ധതന്ത്രങ്ങളിലും ആശ്രയിക്കുന്നു
വെങ്കിൽ അത് നിഷ്പ്രയോജനമാകുന്നു.
അവ പാഴ്വാക്കുകളല്ലാതെ ഒന്നുമല്ല. എനി
ക്കെതിരെ കലാപം കൂട്ടാൻ ആരിലാണ്
നീ ഇത്രയധികം ആശ്രയിക്കുന്നതെന്നാണ്
എനിക്കു ചോദിക്കുവാനുള്ളത്? 6ഈജി
പ്തു സഹായിക്കുമെന്നാണോ നീ കരുതു
ന്നത്? ഈജിപ്ത് ഒരു പൊട്ടിയ വടിപോ
ലെയാകുന്നു. അതിന്മേൽ നീ ഊന്നി
നിന്നാൽ അതു നിന്നെ പരിക്കേല്പിക്കുക
യും അങ്ങനെ നിൻെറ കൈയിൽ ഒരു
ദ്വാരം വീഴുകയും ചെയ്യും. അയാൾ സഹാ
യിക്കുമെന്നു കരുതി ഈജിപ്തിലെരാജാ
വായ ഫറവോനെ ആർക്കും ആശ്രയിക്കാ
നാവില്ല.
7എന്നാൽ, "ഞങ്ങളുടെ ദൈവമാകുന്ന
യഹോവ ഞങ്ങളെ രക്ഷിക്കുമെന്ന് ഞങ്ങൾ
വിശ്വസിക്കുന്നു" എന്ന് നീ പറഞ്ഞേക്കാം.
പക്ഷേ മനുഷ്യർ യഹോവയെ ആരാധി
ച്ചിരുന്ന യാഗപീഠങ്ങളും ഉന്നതസ്ഥാനങ്ങ
ളും ഹിസ്കീയാവ് തകർത്തുവെന്ന് എനി
ക്കറിയാം. യെഹൂദയിലെയും യെരൂശലേമി
ലെയും ജനത്തോടു ഹിസ്കീയാവ് ഇങ്ങ
നെ പറയുകയും ചെയ്തു. "നിങ്ങൾ യെരൂ
ശലേമിലുള്ള ഈ ഒരൊറ്റ യാഗപീഠ
ത്തിലേ ആരാധന നടത്താവൂ."
8ഇനിയും നിനക്ക് എൻെറ യജമാന
നോടു യുദ്ധം ചെയ്യാനാണാഗ്രഹമെങ്കിൽ,
അശ്ശൂർരാജാവ് ഈ കരാറുണ്ടാക്കും. യുദ്ധ
ത്തിനയയ്ക്കാൻ രണ്ടായിരം കുതിരപ്പടയാ
ളികളെ ഒരുക്കാമെങ്കിൽ അത്രയും കുതിര
കളെ ഞാൻ നിനക്കു തരാം എന്ന് ഞാൻ
വാഗ്ദാനം ചെയ്യുന്നു. 9പക്ഷേ അപ്പോഴും
നിനക്ക് എൻെറ യജമാനൻെറ ഏറ്റവും
താഴ്ന്ന ഒരു ഭടനെപ്പോലും തോല്പിക്കാൻ
കഴിയില്ല! പിന്നെ നീയെന്തിനാണ് ഈജി
പ്തിൻെറ രഥങ്ങളെയും കുതിരപ്പടയാളി
കളെയും ആശ്രയിക്കുന്നത്!
10ഇനി, യഹോവയുടെ സഹായമില്ലാ
തെയാണ് ഞാൻ ഈ രാജ്യത്തെ നശിപ്പി
ക്കാൻ വന്നിരിക്കുന്നതെന്നു നീ കരുതുന്നു
വോ? ഇല്ല! "ഈ രാജ്യത്തിനെതിരേ ചെന്ന്
അതിനെ തകർക്കുക" എന്ന് യഹോവ
എന്നോടു പറഞ്ഞു,.

11അപ്പോൾ എല്യാക്കീമും ശെബ്നയും
യോവാഹും സേനാപതിയോടു പറഞ്ഞു, "ദയ
വായി ഞങ്ങളോട് അരാമ്യഭാഷയിൽ സംസാ
രിച്ചാലും. ഞങ്ങൾക്ക് ആ ഭാഷ മനസ്സിലാകും.
യെഹൂദയിലെ ഭാഷയിൽ ഞങ്ങളോടു സംസാ
രിക്കരുത്. നീ ഞങ്ങളുടെ ഭാഷയിൽ പറഞ്ഞാൽ
നഗരമതിലിലിരിക്കുന്ന ഞങ്ങളുടെയാളുകൾ
അതു മനസ്സിലാക്കും."
12പക്ഷേ, സേനാപതി പറഞ്ഞു, "നിങ്ങ
ളോടും നിങ്ങളുടെ യജമാനനോടും മാത്രം
സംസാരിക്കാനല്ല എൻെറ യജമാനൻ എന്നെ
അയച്ചത്. മതിലിലിരിക്കുന്നവരോടുകൂടി സം
സാരിക്കാനാണ് അവൻ എന്നെ അയച്ചത്! അവ
ർക്ക് വേണ്ടത്ര ഭക്ഷണമോ വെള്ളമോ ഉണ്ടാ
യിരിക്കുകയില്ല; അവർ സ്വന്തം മലവും മൂത്ര
വും നിങ്ങളെപ്പോലെതന്നെ ഭക്ഷിക്കും."
13അനന്തരം സേനാപതി യെഹൂദഭാഷയിൽ
ഉറക്കെ ആക്രോശിച്ചു, 14"അശ്ശൂരിലെ മഹാരാ
ജാവിൻെറ ഈ സന്ദേശം കേൾക്കുക:

ഹിസ്കീയാവ് നിങ്ങളെ വിഡ്ഢികളാ
ക്കാൻ ഇട നൽകരുത്! എൻെറ ശക്തിയിൽ
നിന്നും നിങ്ങളെ രക്ഷിക്കാൻ അവനാവുക
യില്ല! 15'യഹോവയിൽ ആശ്രയിക്കുക!
അവൻ നമ്മെ രക്ഷിക്കും. അശ്ശൂർരാജാവ്
ഈ നഗരത്തെ തോല്പിക്കാൻ യഹോവ
അനുവദിക്കില്ല.' എന്ന് അവൻ പറയുന്നതു
വിശ്വസിക്കരുത്. 16ഹിസ്കീയാവിൻെറ
ആ വാക്കുകൾ ശ്രവിക്കരുത്. അശ്ശൂരിൻെറ
രാജാവിനെ ശ്രവിക്കുക. അശ്ശൂരിൻെറ
രാജാവു പറയുന്നു, "നമുക്കൊരു കരാറു
ണ്ടാക്കാം. നിങ്ങൾ നഗരംവിട്ട് എൻെറയടു
ത്തേക്കു വരണം. അപ്പോൾ എല്ലാവർക്കും
സ്വതന്ത്രരായി വീട്ടിലേക്കു പോകാം.
എല്ലാവർക്കും സ്വന്തം മുന്തിരിവള്ളിയിൽ
നിന്നും പഴം തിന്നാൻ സ്വാതന്ത്ര്യമുണ്ടാ
യിരിക്കും. സ്വന്തം അത്തിമരങ്ങളിൽ
നിന്നും അത്തിപ്പഴം തിന്നാനും എല്ലാവ
ർക്കും സ്വാതന്ത്ര്യമുണ്ടാകും. എല്ലാവർക്കും
സ്വന്തം കിണറ്റിൽനിന്നും വെള്ളം കുടി
യ്ക്കാം. 17ഞാൻ വന്ന് നിങ്ങളെയോരോരു
ത്തരെയും നിങ്ങളുടെ സ്വന്തം പോലെ
യൊരു രാജ്യത്തേക്കു കൊണ്ടുപോകുംവരെ
നിങ്ങൾക്കിതു ചെയ്യാം. ആ പുതിയ രാജ്യ
ത്ത് നിങ്ങൾക്ക് ധാരാളം നല്ല ധാന്യവും
പുതിയ വീഞ്ഞും അപ്പവും മുന്തിരിത്തോ
പ്പുകളും ഉണ്ടായിരിക്കും."
18ഹിസ്കീയാവ് നിങ്ങൾക്കു ദുരിതങ്ങ
ളുണ്ടാക്കാൻ ഇടകൊടുക്കരുത്. അവൻ പറ
യുന്നു, "യഹോവ നമ്മെ രക്ഷിക്കും."
പക്ഷേ ഞാൻ നിങ്ങളോടു ചോദിക്കുന്നു,
മറ്റേതെങ്കിലും ഒരു രാജ്യത്തെ അവരുടെ
ദൈവം അശ്ശൂരിൻെറ രാജാവിൽനിന്നും
രക്ഷിച്ചിട്ടുണ്ടോ? ഇല്ല! 19ഹമാത്തിൻെറയും
അർപ്പാദിൻെറയും ദേവന്മാരെവിടെ?
അവർ തോല്പിക്കപ്പെട്ടു! സെഫർവ്വയീമി
ൻെറ ദേവന്മാരെവിടെ? അവർ തോല്പിക്ക
പ്പെട്ടു. അവൻ ശമര്യയെ എൻെറ ശക്തി
യിൽനിന്നും രക്ഷിച്ചോ? ഇല്ല! 20അന്യദേശ
ങ്ങളിലെ ഏതെങ്കിലും ദൈവം തങ്ങളുടെ

രാജ്യത്തെ എന്നിൽനിന്നും രക്ഷിച്ചിട്ടു
ണ്ടോ? ഇല്ല! യഹോവയ്ക്കു യെരൂശലേമി
നെ എന്നിൽനിന്നും രക്ഷിക്കാൻ കഴിയു
മോ? ഇല്ല!"

21എന്നാൽ യെരൂശലേമിലെ ജനം വളരെ
ശാന്തരായിരുന്നു. ഹിസ്കീയാരാജാവ് അവ
ർക്ക് ഒരു കല്പന നൽകിയിരുന്നതിനാൽ സേനാ
പതിയോട് അവർ ഒരൊറ്റവാക്കും ഉരിയാടി
യില്ല. ഹിസ്കീയാവു പറഞ്ഞു, "അവനോട്
ഒന്നും പറയരുത്."
22അനന്തരം കൊട്ടാരം വിചാരിപ്പുകാരനും
ഹിൽക്കീയാവിന്റെ പുത്രനുമായ എല്യാക്കീമും
രാജകീയ കാര്യദർശിയായ ശെബ്നയും രേഖ
കൾ സൂക്ഷിക്കുന്നവനും ആസാഫിന്റെ പുത്ര
നുമായ യോവാഹും ഹിസ്കീയാവിന്റെ അടു
ത്തേക്കു പോയി. വ്യസനം കാണിക്കാൻ അവ
രുടെ വസ്ത്രങ്ങൾ കീറിയിരുന്നു. അശ്ശൂരിന്റെ
സേനാപതി പറഞ്ഞ കാര്യങ്ങളെല്ലാം അവർ
ഹിസ്കീയാവിനോടു പറഞ്ഞു.

## ഹിസ്കീയാവ് ദൈവത്തോടു സഹായം ചോദിക്കുന്നു

37 ഹിസ്കീയാരാജാവ് അതെല്ലാം ശ്രദ്ധിച്ചു
കേട്ടു. അനന്തരം അദ്ദേഹം തന്റെ മന
സ്താപം പ്രകടിപ്പിക്കാൻ വസ്ത്രങ്ങൾ വലി
ച്ചുകീറി. പിന്നെ, ദു:ഖത്തിന്റെ വസ്ത്രങ്ങളും
ധരിച്ച് യഹോവയുടെ ആലയത്തിലേക്കു
പോയി. 2കൊട്ടാരം വിചാരിപ്പുകാരനായ
എല്യാക്കീമിനെയും രാജകീയ കാര്യദർശി
യായ ശെബ്നയെയും പുരോഹിതരിൽ മൂപ്പ
ന്മാരെയും ഹിസ്കീയാരാജാവ് ആമോസിന്റെ
പുത്രനും പ്രവാചകനുമായ യെശയ്യാവിന്റെ
യടുത്തേക്കയച്ചു. തങ്ങൾ ദു:ഖിതരും മനസ്താ
പപ്പെട്ടവരുമാണെന്നു കാണിക്കുന്നതായിരുന്നു
അവർ ധരിച്ചിരുന്ന വസ്ത്രങ്ങൾ.
3അവർ യെശയ്യാവിനോടു പറഞ്ഞു, "ഇന്ന്
ദു:ഖത്തിന്റെയും കഷ്ടതയുടെയും ദിവസമാ
ണെന്ന് ഹിസ്കീയാരാജാവ് കല്പിച്ചിരിക്കുന്നു.
ഇത് അതീവവ്യസനകരമായൊരു ദിനമായിരി
ക്കും. ജനിക്കാറായ കുഞ്ഞിന് അമ്മയുടെ വയറ്റി
ൽനിന്നും പുറത്തേക്കു വരാൻ ആരോഗ്യമില്ലാ
തിരിക്കുന്ന ദിവസം പോലെയൊന്നായിരിക്കു
മിത്. 4ആ സേനാപതിയുടെ യജമാനൻ, അശ്ശൂ
രിലെരാജാവ്, ജീവിക്കുന്ന ദൈവത്തെ ദുഷിച്ചു
പറയാൻ അയാളെ അയച്ചിരിക്കുന്നു. നിന്റെ
ദൈവമാകുന്ന യഹോവ അക്കാര്യങ്ങളെല്ലാം
കേട്ടേക്കാം. ശത്രു തെറ്റുകാരനെന്ന് യഹോവ
തെളിയിച്ചേക്കാം! അതിനാൽ ഇപ്പോഴും ജീവി
ക്കുന്നവർക്കായി പ്രാർത്ഥിക്കുക.
5 6ഹിസ്കീയാവിന്റെ ഉദ്യോഗസ്ഥന്മാർ യെ
ശയ്യാവിന്റെ അടുത്തേക്കു പോയി. യെശയ്യാ
വ് അവരോടു പറഞ്ഞു, "നിങ്ങളുടെ യജമാന
നായ ഹിസ്കീയാവിന് ഈ സന്ദേശം നൽകുക:
യഹോവ പറയുന്നു, 'സേനാപതികളിൽ
നിന്നും നിങ്ങൾ കേട്ട കാര്യങ്ങളോർത്ത് ഭയപ്പെ
ടേണ്ടതില്ല! അശ്ശൂരിലെ രാജാവിന്റെ ആ "ദൂത
ന്മാർ" എനിക്കെതിരെ പറഞ്ഞ തിന്മ കലർന്ന
വാക്കുകൾ വിശ്വസിക്കരുത്. 7ഇതാ, അശ്ശൂരി
നെതിരെ ഞാനൊരാത്മാവിനെ അയയ്ക്കും.
തന്റെ രാജ്യത്തിനുണ്ടാകാൻ പോകുന്ന വിപ
ത്തിനെപ്പറ്റി അശ്ശൂരിന്റെ രാജാവിന് ഒരപക
ടത്തിന്റെ വിവരണം ലഭിക്കും. അതിനാൽ
അയാൾ സ്വരാജ്യത്തേക്കു മടങ്ങിപ്പോകും.
അന്ന് ഞാനവനെ ഒരു വാളുകൊണ്ട് അവന്റെ
രാജ്യത്തുവച്ച് വധിക്കും.'"

## അശ്ശൂരിന്റെ സൈന്യം യെരൂശലേം വിടുന്നു

8 9അശ്ശൂരിന്റെ രാജാവിന് ഒരു വർത്തമാനം
കിട്ടി. അതിൽ ഇങ്ങനെ പറഞ്ഞിരുന്നു,
"എത്യോപ്യയിലെ രാജാവായ തിർഹാക്കാ
നിനക്കെതിരെ യുദ്ധത്തിനു വരുന്നു." അതി
നാൽ അശ്ശൂരിന്റെ രാജാവ് ലാഖീശിൽനിന്നും
ലിബ്നയിലേക്കു പോയി. ഇതുകേട്ട സേനാ
പതി അശ്ശൂരിന്റെ രാജാവ് യുദ്ധം ചെയ്യുക
യായിരുന്ന ലിബ്നയിലേക്കു പോയി. അയാൾ
ഹിസ്കീയാരാജാവിനു ദൂതന്മാരെ അയച്ചു.
അയാൾ പറഞ്ഞു, 10"ഹിസ്കീയാരാജാവി
നോട്, യെഹൂദയിലെ രാജാവിനോടു ഇങ്ങനെ
പറയുക:

നീ ആശ്രയിക്കുന്ന ദൈവം നിന്നെ
വിഡ്ഢിയാക്കാനിടയാക്കരുത്. "യെരൂശ
ലേം അശ്ശൂർരാജാവിനാൽ തോല്പിക്കപ്പെ
ടാൻ ദൈവം അനുവദിക്കുകയില്ല." എന്നു
പറയരുത്.
11അശ്ശൂരിന്റെ രാജാക്കന്മാർ മറ്റു രാജ്യങ്ങ
ളോടു ചെയ്തിട്ടുള്ള കാര്യങ്ങളെപ്പറ്റി നീ
കേട്ടിരിക്കും! അവർ അവരെ പൂർണ്ണമായും
തകർത്തു! നിങ്ങൾ രക്ഷപ്പെടുമോ? ഇല്ല!
12അവരുടെ ദേവന്മാർ അവരെ രക്ഷിച്ചോ?
ഇല്ല! എന്റെ പൂർവ്വികർ അവരെ മുഴുവൻ
നശിപ്പിച്ചു. ഗോസാനെയും ഹാരാനെയും
രേസെഫിനെയും തെലസ്സാരിൽ വസിക്കു
ന്ന ഏദേൻകാരെയും അവർ നശിപ്പിച്ചു.
13ഹമാത്തിലെ രാജാവെവിടെ? അർപ്പാദി
ലെ രാജാവ്? സെഫർവ്വയീം നഗരത്തിലെ
രാജാവ്? ഹേനയിലെയും ഇവ്വയിലെയും
രാജാവ്? അവരെല്ലാം ഇല്ലാതായി! അവ
രെല്ലാം നശിപ്പിക്കപ്പെട്ടു!

## ഹിസ്കീയാവ് ദൈവത്തോടു പ്രാർത്ഥിക്കുന്നു

14ദൂതന്മാരിൽനിന്നും കത്തുകൾ വാങ്ങി
ഹിസ്കീയാവ് വായിച്ചു. അനന്തരം ഹിസ്കീ
യാവ് യഹോവയുടെ ആലയത്തിലേക്കു
പോയി. ഹിസ്കീയാവ് കത്തുകൾ തുറന്ന്
യഹോവയുടെ സവിധത്തിൽ വച്ചു. 15ഹിസ്
കീയാവ് യഹോവയോടു പ്രാർത്ഥിക്കാൻ
തുടങ്ങി.

16സർവ്വശക്തനായ യഹോവേ, യിസ്രാ
യേലിന്റെ ദൈവമേ, കെരൂബുമാലാഖമാ
ർക്കുമേൽ നീ രാജാവായി ഇരിക്കുന്നു. ഭൂമി
യിലെ സകല രാഷ്ട്രങ്ങളെയും ഭരിക്കുന്ന
നീ മാത്രമാണ് ദൈവം. സ്വർഗ്ഗത്തെയും
ഭൂമിയെയും സൃഷ്ടിച്ചവനേ! 17യഹോവേ,
ദയവായി എന്റെ വാക്കുകൾ കേട്ടാലും.
യഹോവേ, നിന്റെ കണ്ണുകൾ തുറന്ന് ഈ
സന്ദേശം നോക്കിയാലും. ജീവിക്കുന്ന ദൈ
വമാകുന്ന അങ്ങയെ അപമാനിക്കാൻ സൻ
ഹേരീബ് അയച്ച സന്ദേശം കേട്ടാലും!
18അതു സത്യമാണു യഹോവേ! അശ്ശൂ
രിന്റെ രാജാക്കന്മാർ ആ രാഷ്ട്രങ്ങളെ മുഴു
വനും തകർത്തു! 19അശ്ശൂരിന്റെ രാജാക്ക
ന്മാർ ആ രാഷ്ട്രങ്ങളുടെ ദേവന്മാരെ
അഗ്നിക്കിരയാക്കി. പക്ഷേ അവ യഥാർ
ത്ഥ ദേവന്മാരായിരുന്നില്ല. അവ തടിയി

ലും കല്ലിലും മനുഷ്യർ കൊത്തിയുണ്ടാ
ക്കിയ വെറും പ്രതിമകൾ മാത്രമായിരുന്നു.
അതിനാലാണ് അശ്ശൂരിൻെറ രാജാക്കന്മാർ
ക്ക് അവരെ നശിപ്പിക്കാൻ സാധിച്ചത്.
20എന്നാൽ നീയാകുന്നു യഹോവയെന്നും
നീയാകുന്നു ഏകദൈവമെന്നും മറ്റുള്ള
രാഷ്ട്രങ്ങളറിയും. അതിനാൽ അശ്ശൂരിൻെറ
രാജാവിൽനിന്നും ഞങ്ങളെ ദയവായി
രക്ഷിച്ചാലും. അപ്പോൾ, നീയാണ് യഹോ
വ എന്നും നീയാണ് ഏകദൈവമെന്നും
മറ്റു രാഷ്ട്രങ്ങൾ അറിയും.

## ഹിസ്കീയാവിനുള്ള ദൈവത്തിൻെറ ഉത്തരം

21അനന്തരം ആമോസിൻെറ പുത്രനായ യെ
ശയ്യാവ്, ഹിസ്കീയാവിന് ഈ സന്ദേശമയച്ചു.
യെശയ്യാവു പറഞ്ഞു, "യിസ്രായേലിൻെറ ദൈ
വമായ യഹോവ പറയുന്നു, 'അശ്ശൂരിൻെറ
രാജാവായ സൻഹേരീബിൻെറ സന്ദേശത്തെ
പ്പറ്റി നീയെന്നോടു പ്രാർത്ഥിച്ചു. ഞാൻ
നിന്നെ ശ്രവിച്ചിരിക്കുന്നു.' 22സൻഹേരീബിനെ
പ്പറ്റിയുള്ള യഹോവയുടെ സന്ദേശം ഇതാ
കുന്നു:

'അശ്ശൂരിലെ രാജാവേ, സീയോനി(യെരൂശ
ലേം)ൻെറ കന്യകാപുത്രി നിന്നെ പ്രമാണി
യായി കരുതുന്നില്ല. യെരൂശലേംപുത്രി നിന്നെ
പരിഹസിക്കുന്നു.

23പക്ഷേ, ആരെയാണു നീ പരിഹസിക്കുക
യും ആക്ഷേപിക്കുകയും ചെയ്തത്? ആർക്കെ
തിരെയാണു നീ സംസാരിച്ചത്? യിസ്രായേ
ലിൻെറ പരിശുദ്ധനെതിരായിരുന്നു നീ! അവ
നെക്കാൾ ശ്രേഷ്ഠനെന്ന് നീ സ്വയം നടിച്ചു!

24എൻെറ യജമാനനായ യഹോവയെ അപ
മാനിക്കാൻ നീ ഉദ്യോഗസ്ഥന്മാരെ അയച്ചു.
നീ പറഞ്ഞു, "ഞാൻ അതിശക്തനാകുന്നു!
എനിക്കു വളരെ വളരെ തേരുകളുണ്ട്. എൻെറ
ശക്തിയാൽ ലെബാനോനെ ഞാൻ തോല്പിച്ചു.
ലെബാനോൻെറ കൊടുമുടികളിൽ ഞാൻ
കയറി. ലെബാനോനിലെ മുഴുവൻ മരങ്ങളും
(സൈന്യം) ഞാൻ മുറിച്ചു. പർവ്വതങ്ങളുടെ
അത്യുന്നതിയിലും വനത്തിൻെറ അന്തർഭാഗ
ത്തുമായിരുന്നു ഞാൻ.

25പുതിയ സ്ഥലങ്ങളിൽ ഞാൻ കിണറുകൾ
കുഴിക്കുകയും വെള്ളം കുടിക്കുകയും ചെയ്തു.
ഈജിപ്തിലെ നദികൾ ഞാൻ വറ്റിക്കുകയും
ആ രാജ്യത്തിലൂടെ നടക്കുകയും ചെയ്തു."

26'അതാണു നീ പറഞ്ഞത്. പക്ഷേ ഞാൻ
പറഞ്ഞതു നീ കേട്ടിരുന്നില്ലേ? "ഇതു ഞാൻ
(ദൈവം) വളരെ പണ്ട് ആലോചിച്ചിരുന്നു.
പുരാതനകാലത്തുതന്നെ ഞാനതാലോചിച്ചു.
ഇപ്പോൾ ഞാനത് യഥാർത്ഥ്യമാക്കുകയും
ചെയ്തു. ശക്തമായ നഗരങ്ങളെ ഇടിച്ചു നിര
ത്തി കൽക്കൂനകളാക്കിമാറ്റാൻ നിന്നെ ഞാനനു
വദിച്ചു.

27നഗരങ്ങളിലെ ജനങ്ങൾക്ക് ശക്തിയില്ലായി
രുന്നു. അവർ ഭയന്നവരും ആശയക്കുഴപ്പമുണ്ടാ
യവരുമായിരുന്നു. വയലിലെ ചെടികളും
പുല്ലും പോലെ അവർ മുറിയ്ക്കപ്പെടാറായി
രുന്നു. വീടിൻെറ മേൽക്കൂരയിൽ കിളിർത്ത്
പൊക്കത്തിൽ വളരാതെ കരിഞ്ഞുപോകുന്ന
പുല്ലുകളെപ്പോലെയാണവർ.

28നിൻെറ യുദ്ധങ്ങളെപ്പറ്റിയൊക്കെ എനിക്ക
റിയാം. നീ വിശ്രമിച്ചതെപ്പോഴെന്നെനിക്കറി
യാം നീ യുദ്ധത്തിനിറങ്ങിയത് എപ്പോഴെന്നെ
നിക്കറിയാം. നീ യുദ്ധത്തിൽനിന്നും തിരിച്ചെ
ത്തിയത് എപ്പോഴെന്നെനിക്കറിയാം. എന്നോടു
നീ കോപിച്ചതെപ്പോഴെന്നും എനിക്കറിയാം.

29അതെ, നീ എന്നോടു കോപിച്ചിരുന്നു.
നിൻെറ അഹങ്കാരം കലർന്ന അധിക്ഷേപങ്ങൾ
ഞാൻ കേട്ടു. അതിനാൽ നിനക്കു ഞാൻ മൂക്കു
കയറിടും. നിൻെറ വായിൽ ഞാൻ കടിഞ്ഞാ
ണിടും. പിന്നെ, നിന്നെ ഞാൻ തിരിച്ച് നീ
വന്ന വഴിയേതന്നെ തിരിച്ചുകൊണ്ടു പോകും.'"

## ഹിസ്കീയാവിനുള്ള യഹോ വയുടെ സന്ദേശം

30അനന്തരം യഹോവ ഹിസ്കീയാവിനോടു
പറഞ്ഞു, "ഈ വാക്കുകൾ ശരിയാണെന്നതിന്
നിനക്കു ഞാൻ ഒരു അടയാളം നൽകും. നിനക്കു
വിത്തു നടാൻ കഴിഞ്ഞിരുന്നില്ല. അതിനാൽ
ഇക്കൊല്ലം, കഴിഞ്ഞ കൊല്ലത്തെ വിളവിൽനി
ന്നും കാടുപോലെ കിളിർത്ത ചെടികളിൽ
നിന്നും നിനക്കു ധാന്യം ലഭിക്കും. പക്ഷേ മൂന്നു
കൊല്ലത്തിനുള്ളിൽ നീ നട്ട ധാന്യം മുഴുവനും
തിന്നും. ആ വിള നീ കൊയ്യുകയും സമൃദ്ധമായി
ആഹാരമുണ്ടാവുകയും ചെയ്യും. മുന്തിരിവള്ളി
കൾ നട്ട് നീ അതിൻെറ പഴം തിന്നും.

31"യെഹൂദയുടെ കുടുംബത്തിൽ രക്ഷപ്പെട്ട്
അവശേഷിക്കുന്നവരും ജീവനോടെ അവശേഷി
ക്കുന്നവരും വളരാൻ തുടങ്ങും. അവർ ആഴത്തി
ലേക്കു വേരോടിച്ച് ഭൂമിക്കുമുകളിൽ ഫലമുണ്ടാ
ക്കുന്ന ചെടികളെപ്പോലെയായിരിക്കും. 32എന്തു
കൊണ്ടെന്നാൽ, ഏതാനും ചിലർ ജീവനോടെ
അവശേഷിക്കും. അവർ യെരൂശലേമിൽനിന്നും
പുറത്തു പോകും. അവശേഷിക്കുന്നവർ
സീയോൻ പർവ്വതത്തിൽനിന്നും വരും. സർവ്വ
ശക്തനായ യഹോവയുടെ ശക്തമായ സ്നേ
ഹം ഇതു ചെയ്യും."

33അതിനാൽ അശ്ശൂർരാജാവിനെപ്പറ്റി യഹോ
വ ഇങ്ങനെ പറയുന്നു:

"അവൻ ഈ നഗരത്തിലേക്കു വരില്ല. ഈ
നഗരത്തിനു നേർക്കവൻ ഒരമ്പുപോലും അയ
യ്ക്കില്ല. തൻെറ കവചങ്ങൾ അവൻ ഈ
നഗരത്തിലേക്കു കൊണ്ടുവരില്ല. ഈ നഗരദുർ
ഗ്ഗത്തെ ആക്രമിക്കാൻ അവൻ ചെളികൊണ്ട്
കുന്നുകൂട്ടുകയില്ല.

34വന്ന വഴിയേതന്നെ അവൻ മടങ്ങും. ഈ
നഗരത്തിലേക്ക് അവൻ വരികയില്ല. യഹോവ
യാണിതു പറയുന്നത്!

35ഈ നഗരത്തെ ഞാൻ കാത്തു രക്ഷിക്കും.
എനിക്കും എൻെറ ദാസനായ ദാവീദിനും
വേണ്ടി ഞാനിതു ചെയ്യും."

36ആ രാത്രിയിൽ യഹോവയുടെ ദൂതൻ ഇറ
ങ്ങിച്ചെന്ന് ഒരുലക്ഷത്തിയെൺപത്തയ്യായിരം
അശ്ശൂർഭടന്മാരെ വധിച്ചു. ജനം പ്രഭാതത്തിൽ
ഉണർന്നെണീറ്റപ്പോൾ തങ്ങൾക്കു ചുറ്റിലും മൃത
ദേഹങ്ങൾ ചിതറിക്കിടക്കുന്നതാണു കണ്ടത്.
37അതിനാൽ അശ്ശൂരിൻെറ രാജാവായ സൻഹേ
രീബ് നീനവേയിലേക്കു മടങ്ങി അവിടെ താമ
സിച്ചു.

38ഒരുനാൾ, സൻഹേരീബ് തൻെറ ദൈവമായ
നിസ്രോക്കിനെ അവൻെറ ആലയത്തിൽ ആരാ
ധിക്കുകയായിരുന്നു. അപ്പോൾ അവൻെറ രണ്ടു
പുത്രന്മാരായ അദ്രാമ്മേലെക്കും ശരേസെരും
ഒരു വാളുകൊണ്ട് അവനെ വധിച്ചു. അനന്തരം
ആ പുത്രന്മാർ അരാരാത്തിലേക്കു പാലായനം
ചെയ്തു. അതിനാൽ സൻഹേരീബിൻെറ പുത്ര
നായ ഏസർഹദ്ദോൻ അശ്ശൂരിൻെറ പുതിയ
രാജാവായി.

## ഹിസ്കീയാവിന്റെ രോഗാവസ്ഥ

38 അന്ന് ഹിസ്കീയാവ് രോഗിയാകുകയും
ഏതാണ്ട് മരണത്തോടടുക്കുകയും ചെ
യ്തു. ആമോസിന്റെ പുത്രനായ യെശയ്യാപ്ര
വാചകൻ അദ്ദേഹത്തെ കാണാനായി പോയി.
യെശയ്യാവ് രാജാവിനോടു പറഞ്ഞു, “അങ്ങ
യോടു ഇക്കാര്യങ്ങൾ പറയാൻ യഹോവ
എന്നെ ഏല്പിച്ചിരിക്കുന്നു: ‘നീ താമസിയാതെ
മരിക്കും. അതിനാൽ നീ മരിക്കുമ്പോൾ എന്തു
ചെയ്യണമെന്ന് നിന്റെ കുടുംബാംഗങ്ങളോടു
പറയുക. നീ വീണ്ടും സുഖപ്പെടുകയില്ല.’”
2ആലയത്തിന്റെ നേർക്കുള്ള ചുമരിലേക്കു
മുഖം തിരിച്ച് ഹിസ്കീയാവ് പ്രാർത്ഥിക്കാൻ
തുടങ്ങി. അദ്ദേഹം പറഞ്ഞു: 3“യഹോവേ, പൂർ
ണ്ണമനസ്സോടെ നിന്നെ ഞാൻ സേവിച്ചിരുന്നു
വെന്ന് ഓർമ്മിച്ചാലും. നിന്റെ ദൃഷ്ടിയിൽ
നന്മയുള്ളതു മാത്രം ഞാൻ ചെയ്തു.” അനന്തരം
ഹിസ്കീയാവ് വല്ലാതെ കരഞ്ഞു.
4യെശയ്യാവിന് യഹോവയിൽനിന്നും ഈ
സന്ദേശം ലഭിച്ചു: 5“ഹിസ്കീയാവിന്റെ അടു
ത്തു ചെന്ന് നിന്റെ പൂർവ്വികനായ ദാവീദി
ന്റെ ദൈവമാകുന്ന യഹോവ അവനോടു
പറയുന്നതായി പറയുക, ‘ഞാൻ നിന്റെ പ്രാർ
ത്ഥന കേൾക്കുകയും നിന്റെ കണ്ണുനീർകാണു
കയും ചെയ്തു. നിനക്കു ഞാൻ പതിനഞ്ചു
വർഷത്തേക്കു കൂടി ആയുസ്സു നീട്ടിത്തരും. 6നി
ന്നെയും ഈ നഗരത്തെയും ഞാൻ അശ്ശൂരിന്റെ
രാജാവിന്റെ കൈയിൽനിന്നും രക്ഷിക്കും. ഈ
നഗരത്തെ ഞാൻ സംരക്ഷിക്കും. എന്നാൽ
ഹിസ്കീയാവ് യെശയ്യാവിനോടു ചോദിച്ചു,
“ഞാൻ സുഖപ്പെടുമെന്നതിന് യഹോവ എന്ത്
അടയാളമാണു നൽകുന്നത്? എനിക്കു യഹോ
വയുടെ ആലയത്തിലേക്കു പോകാൻ കഴിയു
മെന്നതിന് എന്താണു തെളിവ്?”
7താൻ പറയുന്ന കാര്യങ്ങൾ അവൻ നടപ്പി
ലാക്കുമെന്നതിന് യഹോവയിൽനിന്നുള്ള അട
യാളം ഇതാണ്: 8“ഇതാ, ആഹാസിന്റെ പടവു
കളിലെ നിഴലുകളെ ഞാൻ പത്തുപടവ് പിറ
കോട്ടാക്കും. സൂര്യന്റെ നിഴൽ പത്തു പടി
പിന്നോട്ടു പോയിരിക്കുന്നു.” അപ്പോൾ യെശ
യ്യാവ് ഹിസ്കീയാവിനോടു പറഞ്ഞു, “അത്തി
ക്കായകൾ പൊടിച്ച് കുഴമ്പുണ്ടാക്കി അത്
നിന്റെ മുറിവിൽ പുരട്ടുക. അപ്പോൾ നിനക്കു
സുഖപ്പെടും.
9തന്റെ രോഗം മാറിയപ്പോൾ ഹിസ്കീയാവ്
അയച്ച കത്ത് ഇതാണ്:
10വാർദ്ധക്യം വരെ ഞാൻ ജീവിക്കുമെന്നു
ഞാൻ സ്വയം പറഞ്ഞു. പക്ഷേ ശിയോളിന്റെ
കവാടത്തിലൂടെ ഞാൻ കടന്നുപോകേണ്ട സമ
യമായി. ഇനി ഞാനെന്റെ കാലം മുഴുവൻ
അവിടെ ചെലവഴിക്കും.
11അതിനാൽ ഞാൻ പറഞ്ഞു, “ജീവനുള്ളവ
രുടെ ലോകത്തിൽ വച്ച് ഞാനിനി യഹോവ
യായ യാഹിനെ കാണുകയില്ല. ഭൂമിയിൽ
വസിക്കുന്ന മനുഷ്യരെ ഞാൻ ഇനി കാണുക
യില്ല.
12എന്റെ വസതി, എന്റെ ഇടയന്റെ കൂടാ
രം, വലിച്ചു നിലത്തിട്ട് എന്നിൽ നിന്ന് എടുക്ക
പ്പെട്ടു. തറിയിൽനിന്നും ചുരുട്ടി മുറിച്ചെടുത്ത
തുണിപോലെ എന്റെ ജീവിതം അവസാന
ത്തിങ്കൽ എത്തി. എന്റെ ഹ്രസ്വജീവിതം അങ്ങ്
വേഗം അവസാനിപ്പിച്ചു!
13രാത്രി മുഴുവനും ഞാനൊരു സിംഹത്തെ
പ്പോലെ നിലവിളിച്ചു. പക്ഷേ സിംഹം എല്ലു
കൾ കടിച്ചു പൊട്ടിക്കുമ്പോലെ എന്റെ പ്രതീ
ക്ഷകൾ തകർക്കപ്പെട്ടു. എന്റെ ഹ്രസ്വജീവിതം
നീ വേഗം അവസാനിപ്പിച്ചു!
14മാടപ്പിറാവിനെപ്പോലെ ഞാൻ കരഞ്ഞു.
ഒരു പക്ഷിയെപ്പോലെ ഞാൻ കരഞ്ഞു. എന്റെ
കണ്ണുകൾ ക്ഷീണിതമായി. പക്ഷേ ഞാൻ തുട
ർന്നും സ്വർഗ്ഗത്തിലേക്കു നോക്കി. എന്റെ യജ
മാനനേ, ഞാൻ വളരെ ദു:ഖിതനായിരിക്കുന്നു.
എന്നെ സഹായിക്കുമെന്നു വാഗ്ദാനം
ചെയ്താലും.”
15എനിക്കെന്തു പറയാൻ കഴിയും? എന്തു
സംഭവിക്കുമെന്ന് എന്റെ യജമാനൻ എന്നോടു
പറഞ്ഞു. എന്റെ യജമാനൻ അതു നടപ്പിലാ
ക്കുകയും ചെയ്യും. എനിക്കെന്റെ മനസ്സിൽ
ഈ കുഴപ്പങ്ങളുണ്ടായിരിക്കുന്നു. അതിനാലി
പ്പോൾ ഞാനെന്റെ ജീവിതത്തിൽ മുഴുവനും
വിനയവാനായിരിക്കും.
16എന്റെ യജമാനനേ, ഈ ദുരിതകാലം ഉപ
യോഗിച്ച് എന്റെ ആത്മാവിനെ പുനർജ്ജീവി
പ്പിക്കൂ. എന്റെ ആത്മാവിനെ ശക്തവും ആരോ
ഗ്യമുള്ളതുമാകാൻ സഹായിച്ചാലും. സുഖപ്പെ
ടാൻ എന്നെ സഹായിച്ചാലും! വീണ്ടും ജീവി
ക്കാൻ എന്നെ സഹായിച്ചാലും!
17ഇതാ! എന്റെ ദുരിതങ്ങൾ പോയിരിക്കുന്നു!
ഇപ്പോൾ എനിക്കു സമാധാനമുണ്ടായിരിക്കു
ന്നു. എന്നെ നീ വളരെ സ്നേഹിക്കുന്നു. ഞാൻ
കല്ലറയിൽ ചീഞ്ഞുപോകാൻ നീ ഇടയാക്ക
യില്ല. എന്റെ പാപങ്ങളെല്ലാം നീ പൊറുത്തി
രിക്കുന്നു. എന്റെ പാപങ്ങൾ നീ ദൂരെയെ
റിഞ്ഞു.
18മരിച്ചവർ നിന്നെ വാഴ്ത്തിപ്പാടുന്നില്ല.
ശിയോളിലുള്ളവർ നിന്നെ വാഴ്ത്തിപ്പാടു
ന്നില്ല. നീ രക്ഷിക്കുമെന്നു മരിച്ചുപോയവർ
കരുതുന്നില്ല. അവർ നിലത്തെ ഒരു കുഴിയി
ലേക്കു പോകുന്നു. പിന്നെയവർ മിണ്ടുന്നതേ
യില്ല.
19എന്നെപ്പോലെ ഇന്നു ജീവിച്ചിരിക്കുന്ന മനു
ഷ്യരാണ് നിന്നെ വാഴ്ത്തുന്നത്. നീ ആശ്രയി
ക്കാവുന്നവനെന്ന് പിതാവ് തന്റെ മക്കളോടു
പറയണം.
20അതിനാൽ ഞാൻ പറയുന്നു: “യഹോവ
എന്നെ രക്ഷിച്ചു. അതിനാൽ ഞങ്ങൾ ജീവിത
കാലം മുഴുവൻ യഹോവയുടെ ആലയത്തിൽ
ഗാനങ്ങൾ പാടിയിരിക്കും.”

## ബാബിലോണിൽനിന്നുള്ള ദൂതന്മാർ

39 അന്ന് ബലദാന്റെ പുത്രനായ മെരോ
ദക്ക് ബലദാൻ ആയിരുന്നു ബാബിലോ
ണിന്റെ രാജാവ്. മെരോദക്ക് ഹിസ്കീയാരാ
ജാവിന് കത്തുകളും സമ്മാനങ്ങളും അയച്ചു.
ഹിസ്കീയാവ് രോഗം ബാധിച്ചു കിടപ്പിലാണ്
എന്നറിഞ്ഞതിനാലാണ് അദ്ദേഹം ഇങ്ങനെ
ചെയ്തത്. 2ഇത് ഹിസ്കീയാവിനെ വളരെ
സന്തോഷിപ്പിച്ചു. അതിനാൽ അദ്ദേഹം തന്റെ
നിധിപ്പുരകളിലുള്ള വിലപിടിച്ച സകലതും
ആ ദൂതന്മാരെ കാണിച്ചു. വെള്ളി, സ്വർണ്ണം,
സുഗന്ധവ്യഞ്ജനങ്ങൾ, വിലയേറിയ സുഗ
ന്ധതൈലങ്ങൾ എന്നിവയൊക്കെ അദ്ദേഹം
അവരെ കാണിച്ചു. യുദ്ധത്തിനുപയോഗിച്ചി
രുന്ന വാളുകളും പരിചകളും ഹിസ്കീയാവ്
അവരെ കാണിച്ചു. താൻ സമ്പാദിച്ചതെല്ലാം
അദ്ദേഹം അവരെ കാണിച്ചു. തന്റെ കൊട്ടാര
ത്തിലും രാജ്യത്തിലുമുള്ളതെല്ലാം ഹിസ്കീ
യാവ് അവർക്കു കാണിച്ചുകൊടുത്തു.

3അനന്തരം പ്രവാചകനായ യെശയ്യാവ് ഹി
സ്കീയാരാജാവിന്റെ അടുത്തുചെന്ന് അദ്ദേഹ
ത്തോടു ചോദിച്ചു. “ഇവരെന്താണു പറയു
ന്നത്? ഇവർ എവിടെ നിന്നു വരുന്നവരാണ്?”
ഹിസ്കീയാവു പറഞ്ഞു, “ഇവർ ദൂരെയുള്ള
ഒരു രാജ്യത്തുനിന്നും എന്നെ കാണുവാനായി
വന്നവരാണ്! ബാബിലോണിൽ നിന്നാണ്
ഇവർ വന്നത്.”
4അതിനാൽ യെശയ്യാവ് അദ്ദേഹത്തോടു
ചോദിച്ചു, “അങ്ങയുടെ കൊട്ടാരത്തിൽ അവ
രെന്തൊക്കെയാണ് കണ്ടത്?” ഹിസ്കീയാവു
പറഞ്ഞു, “അവർ എന്റെ കൊട്ടാരത്തിലുള്ള
തെല്ലാം കണ്ടു. എന്റെ സമ്പത്തു മുഴുവൻ
ഞാൻ അവരെ കാണിച്ചു.”
5അപ്പോൾ യെശയ്യാവ് ഹിസ്കീയാവിനോടു
ഇങ്ങനെ പറഞ്ഞു, “സർവ്വശക്തനായ യഹോ
വയിൽനിന്നുള്ള വാക്കുകൾ കേൾക്കുക.
6‘നിന്റെ കൊട്ടാരത്തിലുള്ളതും നിന്റെ പൂർ
വ്വികർ സമ്പാദിച്ചതുമായ സകലതും ബാബി
ലോണിലേക്കു കടത്തിക്കൊണ്ടുപോകുവാനു
ള്ള സമയമടുത്തിരിക്കുന്നു. ഒന്നും അവശേഷി
ക്കുകയില്ല!’ സർവ്വശക്തനായ യഹോവയാ
ണിതു പറഞ്ഞത്. 7ബാബിലോണുകാർ
നിന്റെ സ്വന്തം മക്കളെ പിടിച്ചുകൊണ്ടുപോ
കും. നിന്റെ മക്കൾ ബാബിലോണിലെ രാജാ
വിന്റെ കൊട്ടാരത്തിൽ ഷണ്ഡന്മാരായി പ്രവർ
ത്തിക്കും.”
8ഹിസ്കീയാവ് യെശയ്യാവിനോടു പറഞ്ഞു,
“യഹോവയുടെ ഈ സന്ദേശം നല്ലതാകുന്നു.”
(“ഞാൻ രാജാവായിരിക്കുമ്പോൾ യഥാർത്ഥ
സമാധാനവും സുരക്ഷിതത്വവും ഉണ്ടാകും”
എന്ന് ഹിസ്കീയാവ് സ്വയം കരുതിയതിനാ
ലാണ് അദ്ദേഹം ഇങ്ങനെ പറഞ്ഞത്.)

### യിസ്രായേലിന്റെ ശിക്ഷ അവസാനിക്കും

**40** നിങ്ങളുടെ ദൈവം പറയുന്നു, “എന്റെ
ജനത്തെ ആശ്വസിപ്പിക്കുക, ആശ്വസി
പ്പിക്കുക!
2യെരൂശലേമിനോടു കാരുണ്യത്തോടെ
സംസാരിക്കുക! യെരൂശലേമിനോടു പറയുക,
‘നിന്റെ ശുശ്രൂഷാ കാലം അവസാനിച്ചു.
നിന്റെ പാപങ്ങൾക്കു നീ പ്രായശ്ചിത്തം
ചെയ്തു കഴിഞ്ഞു’” യെരൂശലേമിന്റെ പാപ
ങ്ങൾക്ക് യഹോവ അവളെ രണ്ടുതവണ
ശിക്ഷിച്ചു കഴിഞ്ഞു.
3ശ്രദ്ധിക്കുക! ഇതാ ഒരുവൻ ആക്രോശിക്കു
ന്നു! “മരുഭൂമിയിൽ യഹോവയ്ക്കു വഴിയൊരു
ക്കുവിൻ! നമ്മുടെ ദൈവത്തിനായി മരുഭൂമിയി
ലെ വഴി നിരപ്പാക്കുക!
4സർവ്വതാഴ്വരകളും നിറയ്ക്കുക. എല്ലാ പർ
വ്വതങ്ങളും കുന്നുകളും ഇടിച്ചു നിരത്തുക.
വളഞ്ഞ വഴികൾ നേരെയാക്കുക. പരുക്കൻ
നിലങ്ങൾ മിനുസപ്പെടുത്തുക.
5അപ്പോൾ യഹോവയുടെ തേജസ്സ് പ്രത്യക്ഷ
മാകും. സർവ്വജനവും ഒരുമിച്ചു യഹോവയുടെ
തേജസ്സ് കാണും. അതെ, യഹോവ സ്വയം
പറഞ്ഞതാണിതെല്ലാം!”
6ഒരു ശബ്ദം പറഞ്ഞു, “സംസാരിക്കുവിൻ!”
അതിനാൽ അയാൾ പറഞ്ഞു, “ഞാനെന്തു പറ
യണം?” ശബ്ദം പറഞ്ഞു, “മനുഷ്യർ എന്നെ
ന്നേയ്ക്കും ജീവിയ്ക്കുന്നില്ല; അവരെല്ലാം പുല്ലു
പോലെയാണ്. അവരുടെ നന്മ ഒരു കാട്ടുപൂ
പോലെയാണ്.
7യഹോവയിൽനിന്നുള്ള ഒരു കാറ്റ് പുല്ലിൽ
ആഞ്ഞടിക്കുന്നു. പുല്ല് നശിക്കുകയും കാട്ടു
പൂവ് നിലംപതിക്കുകയും ചെയ്യുന്നു.” അതെ,
എല്ലാ മനുഷ്യരും പുല്ലുപോലെയാണ്.
8പുല്ല് നശിക്കുകയും കാട്ടുപൂവ് വീഴുകയും
ചെയ്യുന്നു. പക്ഷേ നമ്മുടെ ദൈവത്തിന്റെ
വാക്ക് നിത്യമായിത്തുടരുന്നു.

### രക്ഷ: ദൈവത്തിന്റെ സുവാർത്ത

9സീയോനേ, നിനക്കു പറയാനൊരു നല്ല
വാർത്ത. ഒരുന്നതപർവ്വതത്തിന്മേൽ കയറി
നിന്ന് ആ വാർത്ത വിളിച്ചുപറയുക! യെരൂശ
ലേമേ, നിനക്കു പറയാനൊരു നല്ല വാർത്ത.
ഭയപ്പെടാതെ ഉറക്കെ പറയുക! യെഹൂദയിലെ
സകലനഗരങ്ങളോടും ഈ വാർത്ത പറയുക:
“ഇതാ, നിങ്ങളുടെ ദൈവം!
10എന്റെ യജമാനനായ യഹോവ ശക്തി
യോടെ വരുന്നു. സർവ്വമനുഷ്യരെയും ഭരിക്കാൻ
അവൻ തന്റെ കഴിവുപയോഗിക്കും. തന്റെ
ജനതയ്ക്കു യഹോവ സമ്മാനങ്ങൾ കൊണ്ടു
വരും. അവർക്കുള്ള കൂലി അവൻ കൊണ്ടുവരും.
11ഇടയൻ ആടുകളെയെന്നപോലെ യഹോവ
തന്റെ ജനത്തെ നയിക്കും. തന്റെ കരം (ശക്തി)
ഉപയോഗിച്ച് യഹോവ തന്റെ ആടുകളെ
സമാഹരിക്കും. കുഞ്ഞാടുകളെ യഹോവ
തന്റെ കൈകളിലെടുക്കും. അതിന്റെ അമ്മ
മാർ അവനോടൊപ്പം നടക്കും.”

### ദൈവം ലോകത്തെ സൃഷ്ടിച്ചു; അവനതിനെ ഭരിക്കുന്നു

12തന്റെ കൈത്തലം കൊണ്ട് സമുദ്രത്തെ
ആരളന്നു? തന്റെ കൈയുപയോഗിച്ച് ആകാ
ശമളന്നതാര്? ഭൂമിയിലെ മണ്ണു മുഴുവനും ഒരു
പാത്രം കൊണ്ടളന്നതാര്? പർവ്വതങ്ങളും കുന്നു
കളും അളവുകോലുകൊണ്ടളന്നതാര്? അതു
യഹോവയാകുന്നു!
13എന്തുചെയ്യണമെന്ന് യഹോവയുടെ
ആത്മാവിനോടു ആരും പറഞ്ഞില്ല. അവൻ
ചെയ്തകാര്യങ്ങൾ എങ്ങനെയാണു ചെയ്യേണ്ട
തെന്ന് ആരും യഹോവയോടു പറഞ്ഞില്ല.
14യഹോവ ആരുടെയെങ്കിലും സഹായം
തേടിയോ? യഹോവയെ ആരെങ്കിലും നീതി
ന്യായം പഠിപ്പിച്ചോ? യഹോവയ്ക്കു ആരെ
ങ്കിലും അറിവു പകർന്നുകൊടുത്തോ? യഹോ
വയെ ആരെങ്കിലും വിവേകിയാകാൻ പഠിപ്പി
ച്ചോ? ഇല്ല! യഹോവയ്ക്കു ഇതെല്ലാം അറിയാ
മായിരുന്നു.
15ലോകത്തിലെ സകല രാഷ്ട്രങ്ങളും തൊട്ടി
യിലെ ഒരുതുള്ളി വെള്ളംപോലെ. യഹോവ
സകല വിദൂരദേശങ്ങളെയും ഒരുമിച്ചൊരുത്രാ
സിലിട്ടാൽ അവർ കൊച്ചു മൺകട്ടകൾ പോ
ലെയായിരിക്കും. 16ലെബാനോനിലെ മരങ്ങളെ
ല്ലാം യഹോവയ്ക്കു വിറകിനു തികയില്ല.
ലെബാനോനിലെ സർവ്വമൃഗങ്ങളും ഒരു ബലി
ക്കു കൊല്ലാൻ തികയില്ല.
17ദൈവവുമായി തുലനം ചെയ്താൽ ലോക
ത്തിലെ രാഷ്ട്രങ്ങളെല്ലാം നിസ്സാരം. ദൈവവു
മായി തുലനം ചെയ്താൽ രാഷ്ട്രങ്ങൾ നിരർത്ഥ
കങ്ങൾ.

### ദൈവം എങ്ങനെയെന്ന് മനുഷ്യർക്കു മനസ്സിൽ കാണാനാവില്ല

18ദൈവത്തെ എന്തെങ്കിലുമായി താരതമ്യപ്പെ
ടുത്താമോ? ഇല്ല! ദൈവത്തിന്റെ ചിത്രം വര
യ്ക്കാമോ? ഇല്ല!

19പക്ഷേ ചിലർ പാറയിലും തടിയിലും കൊത്തിയുണ്ടാക്കുന്ന പ്രതിമകളെ ദൈവമെന്നു വിളിക്കുന്നു. ഒരു പണിക്കാരൻ ഒരു പ്രതിമയുണ്ടാക്കുന്നു. അപ്പോൾ മറ്റൊരുവൻ അതിനെ സ്വർണ്ണം പൊതിയുകയും വെള്ളിച്ചങ്ങലകൾ ഉണ്ടാക്കിയിടുകയും ചെയ്യും.

20അതിൻെറ പീഠമായി ദ്രവിക്കാത്തൊരു തടിയും തെരഞ്ഞെടുത്തിരിക്കുന്നു. പിന്നെ അയാൾ ഒരു പണിക്കാരനെ കണ്ടെത്തുന്നു. അയാൾ മറിഞ്ഞുവീഴാത്തൊരു "ദൈവ"ത്തെ സൃഷ്ടിക്കുന്നു.

21തീർച്ചയായും നിങ്ങൾ സത്യമറിഞ്ഞിട്ടില്ലേ? തീർച്ചയായും നിങ്ങൾ കേട്ടിട്ടില്ലേ? തീർച്ചയായും പണ്ടുതന്നെ നിന്നോടു പറഞ്ഞിട്ടില്ലേ? ഭൂമിയെ സൃഷ്ടിച്ചതാരെന്നു തീർച്ചയായും നിങ്ങൾക്കറിയാം!

22യഹോവയാകുന്നു സത്യദൈവം! അവൻ ഭൂമിയുടെ വൃത്തത്തിന്മേലിരിക്കുന്നു. അവനുമായി താരതമ്യപ്പെടുത്തുമ്പോൾ മനുഷ്യർ പുൽച്ചാടികൾ പോലാകുന്നു. ആകാശത്തെ അവൻ വെറുമൊരു തുണിക്കഷണംപോലെ ചുരുൾ നിവർത്തി. ആകാശത്തെ അവൻ ഒരു കൂടാരംപോലെ വിരിച്ചു.

23ഭരണാധിപന്മാരെ അവൻ പ്രമാണിമാരല്ലാതാക്കുന്നു. ലോകത്തിലെ ന്യായാധിപന്മാരെ അവൻ പൂർണ്ണമായും വിലകെട്ടവരാക്കുന്നു.

24ആ ഭരണാധിപന്മാർ ചെടികൾ പോലെയാകുന്നു; അവർ ഭൂമിയിൽ നടപ്പെട്ടു, പക്ഷേ സ്വന്തം വേരുകൾ ആഴത്തിലിറക്കുംമുമ്പ് ദൈവം "ചെടികളിൽ" ഊതുകയും ചെടികൾ ഉണങ്ങിക്കരിഞ്ഞു പോവുകയും ചെയ്തു. കാറ്റ് അവയെ കച്ചിത്തുരുമ്പിനെയെന്നപോലെ പറത്തിക്കളയുകയും ചെയ്യുന്നു.

25വിശുദ്ധനായവൻ (ദൈവം) പറയുന്നു: "എന്നെ മറ്റാരെങ്കിലുമായി താരതമ്യം ചെയ്യാനാകുമോ? ഇല്ല! ആരും എനിക്കു സമനല്ല.

26ആകാശത്തേക്കു നോക്കുക. ആരാണ് ആ നക്ഷത്രങ്ങളെ സൃഷ്ടിച്ചത്? ആകാശത്തെ ആ 'സൈന്യങ്ങളെ' ആരു സൃഷ്ടിച്ചു? ഓരോ നക്ഷത്രത്തിൻെറയും പേര് ആർക്കറിയാം? സത്യദൈവം ബലവാനും ശക്തിമാനുമാകുന്നു. അതിനാൽ ഈ നക്ഷത്രങ്ങളിലൊന്നും നഷ്ടമായില്ല."

27യാക്കോബിൻെറ ജനമേ, ഇതു സത്യമാകുന്നു! യിസ്രായേലേ, നീയിതു വിശ്വസിക്കണം! "ഞാൻ ജീവിക്കുന്നരീതി യഹോവയറിയുന്നില്ല. ദൈവം എന്നെ കണ്ടുപിടിക്കുകയോ ശിക്ഷിക്കുകയോ ഇല്ല" എന്നു നീയെന്തിനു പറഞ്ഞു.

28യഹോവയായ ദൈവം വളരെ വിവേകിയാണെന്ന് തീർച്ചയായും നീ കേട്ടിട്ടുണ്ട്. താനറിയുന്നതെല്ലാം പഠിക്കാൻ മനുഷ്യനാവില്ല. യഹോവ ഒരിക്കലും ക്ഷീണിതനാകുന്നില്ല. അവന് വിശ്രമത്തിൻെറ ആവശ്യമില്ല. ഭൂമിയിലെ സകല വിദൂരസ്ഥലങ്ങളെയും യഹോവ സൃഷ്ടിച്ചു. യഹോവ നിത്യനായി ജീവിക്കുന്നു.

29ദുർബ്ബലരെ ശക്തരാക്കാൻ അവൻ സഹായിക്കുന്നു. ശക്തിയില്ലാത്തവരെ ശക്തരാക്കാൻ അവൻ ഇടയാക്കുന്നു.

30യുവാക്കൾ തളരുകയും വിശ്രമം ആവശ്യമാവുകയും ചെയ്യുന്നു. കൊച്ചു കുട്ടികൾപോലും കുഴഞ്ഞുവീഴുന്നു.

31എന്നാൽ യഹോവയിൽ ആശ്രയിക്കുന്നവർ പുതിയ തൂവലുകൾ മുളച്ചു ശക്തരാകുന്ന കഴുകന്മാരെപ്പോലെ ആകുന്നു. അവർ ദുർബ്ബലരാകാതെ ഓടുന്നു. അവർ ക്ഷീണിതരാകാതെ നടക്കുന്നു.

## ആത്യന്തിക സ്രഷ്ടാവാകുന്നു യഹോവ

41 യഹോവ പറയുന്നു, "വിദൂരരാഷ്ട്രങ്ങളേ, ശാന്തരാവുക. എന്നിട്ട് എൻെറയടുത്തേക്കു വരിക! രാഷ്ട്രങ്ങളേ, ധൈര്യം സംഭരിക്കുക. എൻെറയടുത്തുവന്നു സംസാരിക്കുക. നമുക്കൊരുമിച്ചുകൂടുകയും ആരാണു ശരിയെന്നു നിശ്ചയിക്കുകയുമാവാം.

2ഈ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ എനിക്കു തരിക: കിഴക്കുനിന്നും വരുന്നവനെ ആരാണുണർത്തിയത്? നന്മ അവനോടൊപ്പം നടക്കുന്നു. തൻെറ വാളുപയോഗിച്ച് അവൻ രാഷ്ട്രങ്ങളെ തോല്പിക്കുകയും അവ തവിടുപൊടിയാകുകയും ചെയ്യുന്നു. തൻെറ വില്ലുപയോഗിച്ച് അവൻ രാജാക്കന്മാരെ തോല്പിക്കുകയും കാറ്റിൽപ്പറന്ന കച്ചിത്തുരുമ്പുപോലെ അവർ പറന്നുപോവുകയും ചെയ്യുന്നു.

3അവൻ സൈന്യങ്ങളെ തുരത്തുന്നുവെങ്കിലും അവന് ഒരിക്കലും മുറിവേൽക്കുന്നില്ല. മുമ്പൊരിക്കലും പോകാത്ത സ്ഥലങ്ങളിലേക്ക് അവൻ പോകുന്നു.

4ആരാണിതൊക്കെ സംഭവിപ്പിച്ചത്? ആരാണിതു ചെയ്തത്? ആരാണ് മുഴുവൻ ജനത്തെയും ആരംഭംമുതലേ വിളിച്ചത്? ഞാൻ, യഹോവ ആണ് ഇതെല്ലാം ചെയ്തത്! യഹോവയാകുന്ന ഞാനാകുന്നു ആദ്യൻ. ആരംഭത്തിനു മുമ്പേതന്നെ ഞാനിവിടെയുണ്ടായിരുന്നു. എല്ലാം നശിക്കുമ്പോഴും ഞാനിവിടെയുണ്ടായിരിക്കുകയും ചെയ്യും.

5വിദൂരദേശങ്ങളേ, നോക്കി ഭയപ്പെടുക! ഭൂമിയിലെ വിദൂരദേശങ്ങളേ ഭയന്നു വിറയ്ക്കുക! ഇവിടെ വന്ന് എന്നെ ശ്രവിക്കുക!" അവർ വരികയും ചെയ്തു.

6"പണിക്കാർ പരസ്പരം സഹായിക്കുന്നു. ശക്തരായിരിക്കാൻ അവർ പരസ്പരം സഹാ
യിക്കുന്നു. 7ഒരു പണിക്കാരൻ പ്രതിമയുണ്ടാക്കുവാൻ തടി മുറിക്കുന്നു. അവൻ സ്വർണ്ണം പണിയുന്നവനെ സഹായിക്കുന്നു. മറ്റൊരുത്തൻ ലോഹം ചുറ്റിക കൊണ്ടടിച്ചു പതം വരുത്തുന്നു. പിന്നെയവൻ അടകല്ലിൽ അടിക്കുന്നവനെ പ്രോത്സാഹിപ്പിക്കുന്നു. ഈ അവസാനത്തെ പണിക്കാരൻ പറയുന്നു, 'ഈ പണി കൊള്ളാം. ലോഹം ഇളകിവരികയേയില്ല.' പിന്നെ അയാൾ പ്രതിമ മറിഞ്ഞു വീഴാതെ ഒരു പീഠത്തിൽ തറച്ചു വയ്ക്കുന്നു. പിന്നെ അതൊരിക്കലും ഇളകുന്നുമില്ല!"

## യഹോവയ്ക്കു മാത്രമേ നമ്മെ രക്ഷിക്കാനാകൂ

8യഹോവ പറയുന്നു:

"യിസ്രായേലേ നീയെൻെറ ദാസനാകുന്നു. യാക്കോബേ, ഞാൻ നിന്നെ തെരഞ്ഞെടുത്തു. നീ അബ്രാഹാമിൻെറ കുടുംബത്തിൽനിന്നുള്ളവനാകുന്നു. അബ്രാഹാമിനെ ഞാൻ സ്നേഹി
ക്കുകയും ചെയ്തു. 9നീയൊരു വിദൂരരാഷ്ട്രത്തിലായിരുന്നു. പക്ഷേ ഞാൻ നിന്നെ എത്തിപ്പിടിച്ചിരിക്കുന്നു. ആ വിദൂരദേശത്തുനിന്നും നിന്നെ ഞാൻ വിളിച്ചു. ഞാൻ പറഞ്ഞു, 'നീയെൻെറ ദാസനാകുന്നു.' ഞാൻ നിന്നെ തെര

ഞ്ഞെടുത്തു. നിന്നെ ഞാൻ തിരിസ്കരിച്ചിട്ടു
മില്ല.
10വിഷമിക്കേണ്ട, ഞാൻ നിന്നോടൊപ്പമുണ്ട്.
ഭയപ്പെടേണ്ടതില്ല, ഞാൻ നിൻെറ ദൈവമാകു
ന്നു. ഞാൻ നിന്നെ ശക്തനാക്കും. ഞാൻ നിന്നെ
സഹായിക്കും. എൻെറ നല്ല വലതുകരം കൊണ്ട്
നിന്നെ ഞാൻ താങ്ങും.
11ഇതാ, ചിലർ നിന്നോടു കോപിച്ചിരിക്കു
ന്നു. പക്ഷേ അവർ ലജ്ജിതരാകും. നിൻെറ
ശത്രുക്കൾ നഷ്ടപ്പെടുകയും അപ്രത്യക്ഷരാകു
കയും ചെയ്യും.
12നീ നിനക്കെതിരായവരെ തേടും. പക്ഷേ
നിനക്കവരെ കണ്ടെത്താനാവില്ല. നിനക്കെ
തിരെ യുദ്ധം ചെയ്തവർ പൂർണ്ണമായും അപ്ര
ത്യക്ഷമാകും.
13ഞാൻ നിൻെറ ദൈവമാകുന്ന യഹോവയാ
കുന്നു. ഞാൻ നിൻെറ വലതുകരം ഗ്രഹിച്ചിരി
ക്കുന്നു. ഞാൻ നിന്നോടു പറയുകയും ചെയ്യു
ന്നു: ഭയപ്പെടേണ്ട! ഞാൻ നിന്നെ സഹായിക്കും.
14അമൂല്യമായ യെഹൂദയേ, ഭയപ്പെടേണ്ടതി
ല്ല! എൻെറ പ്രിയപ്പെട്ട യിസ്രായേൽ ജനമേ,
ഭയപ്പെടേണ്ട! സത്യമായും ഞാൻ നിന്നെ
സഹായിക്കും." യഹോവ സ്വയം പറഞ്ഞതാ
ണിതെല്ലാം. യിസ്രായേലിൻെറ വിശുദ്ധനായ
വൻ (ദൈവം), നിന്നെ രക്ഷിക്കുന്നവൻ പറഞ്ഞ
താണിതെല്ലാം:
15"ഇതാ, ഞാൻ നിന്നെ പുതിയൊരു മെതിപ
ലകയാക്കിയിരിക്കുന്നു. ആ ഉപകരണത്തിന്
മൂർച്ചയേറിയ അനേകം പല്ലുകളുണ്ട്. കറ്റമെതി
ച്ച് ധാന്യം വേർതിരിച്ചെടുക്കാൻ കർഷകർ
ഇതുപയോഗിക്കുന്നു. നീ പർവ്വതങ്ങൾക്കുമേൽ
ചവിട്ടിനടന്ന് അവയെ പൊടിക്കും. കുന്നുകളെ
നീ ആ കറ്റ പോലെയാക്കും.
16നീയവയെ വായുവിലെറിയും. കാറ്റ് അവ
യെ പറത്തിക്കളയുകയും ചിതറിക്കുകയും ചെ
യ്യും. അപ്പോൾ നീ യഹോവയിൽ ആനന്ദിക്കും.
യിസ്രായേലിൻെറ വിശുദ്ധനായവനിൽ (ദൈ
വം) നീ വളരെ അഭിമാനിക്കും."
17"ദരിദ്രരും പാവപ്പെട്ടവരും വെള്ളം തിരയു
ന്നു, പക്ഷേ അവർക്കൊന്നും കണ്ടെത്താനാകു
ന്നില്ല. അവർക്ക് ദാഹിക്കുന്നു. അവരുടെ നാവു
വറ്റിവരണ്ടിരിക്കുന്നു. അവരുടെ പ്രാർത്ഥനക
ളോട് യിസ്രായേലിൻെറ ദൈവമാകുന്ന യഹോ
വയായ ഞാൻ പ്രതികരിക്കും. അവരെ ഞാൻ
കൈവിടുകയോ മരിക്കാനിടയാക്കുകയോ ഇല്ല.
18ഉണങ്ങിയ കുന്നുകളിലൂടെ ഞാൻ നദികളെ
ഒഴുക്കും. താഴ്വരകളിലൂടെ ഞാൻ അരുവിക
ളൊഴുക്കും. മരുഭൂമിയെ ഞാൻ വെള്ളം നിറഞ്ഞ
തടാകമാക്കും. ആ വരണ്ട ഭൂമിയിൽ ഉറവുക
ളുണ്ടാകും.
19മരുഭൂമിയിൽ മരങ്ങൾ വളരും. ദേവദാരുമ
രങ്ങളും അക്കേഷ്യാമരങ്ങളും ഒലീവുമരങ്ങളും
സൈപ്രസ് മരങ്ങളും പുന്നയും പൈനും
അവിടെ വളരും.
20ഇതെല്ലാം കണ്ട് ജനം, യഹോവയുടെ ശക്തി
യാണിതു ചെയ്തതെന്ന് അറിയും. ഇതെല്ലാം
യിസ്രായേലിൻെറ വിശുദ്ധനായവനാണ് (ദൈ
വം) ചെയ്തതെന്ന് മനുഷ്യർ കണ്ട് മനസ്സിലാ
ക്കാൻ തുടങ്ങും

## വ്യാജദൈവങ്ങളെ യഹോവ വെല്ലുവിളിക്കുന്നു

21യാക്കോബിൻെറ രാജാവായ യഹോവ പറ
യുന്നു, "വരൂ, നിൻെറ വാദങ്ങളവതരിപ്പിക്കുക.
നിങ്ങളുടെ തെളിവുകൾ എന്നെ കാണിക്കുക.
അപ്പോൾ നമുക്ക് ശരിയായതേതെന്നു നിശ്ച
യിക്കാം. 22നിങ്ങളുടെ പ്രതിമകൾ ഞങ്ങളുടെ
മുമ്പിൽവന്ന് എന്താണു സംഭവിക്കുന്നതെന്നു
പറയണം. ആരംഭത്തിലെന്താണു സംഭവിച്ചത്?
ഭാവിയിലെന്തു സംഭവിക്കും? ഞങ്ങളോടു പറ
യുക!
"ഞങ്ങൾ അതീവശ്രദ്ധയോടെ കേൾക്കാം.
അപ്പോൾ അടുത്തതായി എന്തു സംഭവിക്കുമെ
ന്നു ഞങ്ങൾക്കു മനസ്സിലാകും. 23ഭാവിയെപ്പറ്റി
അറിയാൻ ഞങ്ങളെന്തൊക്കെ നോക്കണമെന്നു
പറയുക. അപ്പോൾ നിങ്ങൾ യഥാർത്ഥദേവ
ന്മാരാണെന്നു ഞങ്ങൾ വിശ്വസിക്കും. എന്തെ
ങ്കിലും ചെയ്യുക! നല്ലതോ ചീത്തയോ എന്തെ
ങ്കിലും ചെയ്യുക! അപ്പോൾ നിങ്ങൾ ജീവിച്ചി
രിക്കുന്നുവെന്നു ഞങ്ങൾ അറിയും. ഞങ്ങൾ
നിങ്ങളെ പിന്തുടരുകയും ചെയ്യും.
24"നോക്കൂ, വ്യാജദൈവങ്ങളേ, നിങ്ങൾ ഒന്നു
മല്ല! നിങ്ങൾക്ക് ഒന്നും ചെയ്യാൻ കഴിയില്ല.
വെറുക്കപ്പെട്ട (ദൈവദൃഷ്ടിയിൽ) ഒരുവനേ
നിങ്ങളെ ആരാധിക്കൂ."

## താനാണ് ഏകദൈവമെന്ന് യഹോവ തെളിയിക്കുന്നു

25"വടക്ക് ഒരുവനെ ഞാനുണർത്തി. സൂര്യൻ
ഉദിക്കുന്ന കിഴക്കുനിന്നും അവൻ വരുന്നു.
എൻെറ നാമത്തെ അവൻ ആരാധിക്കുന്നു. കുട
ങ്ങളുണ്ടാക്കുന്നവൻ നനഞ്ഞ കളിമണ്ണിന്മേൽ
നടക്കുന്നു. അതേപോലെ ഈ വിശിഷ്ടൻ
രാജാക്കന്മാർക്കുമേൽ നടക്കുന്നു."
26ഇതു സംഭവിക്കുംമുമ്പേ ഇതെപ്പറ്റി ആരാണു
ഞങ്ങളോടു പറഞ്ഞത്? നമ്മൾ അവനെ ദൈ
വമെന്നു വിളിക്കണം. നിങ്ങളുടെ പ്രതിമകളിൽ
ഒരാളെങ്കിലും ഇക്കാര്യങ്ങൾ ഞങ്ങളോടു പറ
ഞ്ഞോ? ഇല്ല! ആ പ്രതിമകളിൽ ഒന്നും ഞങ്ങ
ളോടു യാതൊന്നും പറഞ്ഞില്ല. ആ പ്രതിമകൾ
ഒരു വാക്കും പറഞ്ഞില്ല. നിങ്ങൾ പറയുന്നത്
അവർക്കു കേൾക്കാനുമാകില്ല.
27സീയോനോട് ഇതെപ്പറ്റി ആദ്യമായി പറ
ഞ്ഞത് യഹോവയായ ഞാനാകുന്നു. ഈ
സന്ദേശവുമായി ഒരു ദൂതനെ ഞാൻ യെരൂശലേ
മിലേക്കയച്ചു: "നോക്കൂ, നിൻെറ ജനം തിരികെ
വരുന്നു!"
28ഞാൻ ആ വ്യാജദൈവങ്ങളെ നോക്കി. അവ
രിലാരും എന്തെങ്കിലും പറയാനും മാത്രം ജ്ഞാ
നിയായിരുന്നില്ല. ഞാനവരോടു ചോദ്യങ്ങൾ
ചോദിച്ചു. അവരാകട്ടെ ഒരൊറ്റ വാക്കുപോലും
പറഞ്ഞതുമില്ല!
29ആ ദേവന്മാരെല്ലാം ഒന്നുമല്ല! അവർക്ക്
ഒന്നും ചെയ്യാനാവില്ല! ആ പ്രതിമകളാകട്ടെ,
പൂർണ്ണമായും വിലകെട്ടവർ!

## യഹോവയുടെ വിശിഷ്ടദാസൻ

42 "എൻെറ ദാസനെ നോക്കുക! ഞാനവ
നെ പിന്തുണയ്ക്കുന്നു. ഞാൻ തെര
ഞ്ഞെടുത്തവനാണവൻ. അവനിൽ ഞാൻ
അതീവ സംപ്രീതനുമാണ്. എൻെറ ആത്മാവു
ഞാനവനിൽ നിറച്ചു. രാഷ്ട്രങ്ങളെ അവൻ
ന്യായവിധി നടത്തും.
2അവൻ തെരുവുകളിൽ ഉറക്കെ സംസാരിക്കു
കയില്ല. അവൻ നിലവിളിക്കുകയോ ആക്രോ
ശിക്കുകയോ ഇല്ല.
3അവൻ മാന്യനായിരിക്കും. അവൻ ഒരു ഞാങ്ങ
ണപോലും ഒടിക്കുകയില്ല. ഒരു കരിന്തിരിപോ

ലും അവൻ കെടുത്തുകയില്ല. അവൻ നീതി
യോടെ വിധിക്കുകയും സത്യം കണ്ടെത്തുകയും
ചെയ്യും. 4അവൻ ക്ഷീണിതനായിത്തീരുകയോ
ലോകത്തിനു നീതി കൈവരുത്തും മുമ്പേ തകർ
ക്കപ്പെടുകയോ ഇല്ല. വിദൂരദേശങ്ങളിലുള്ളവർ
അവന്റെ ഉപദേശങ്ങളിൽ ആശ്രയിക്കുകയും
ചെയ്യും."

## ലോകത്തിന്റെ സ്രഷ്ടാവും ഭരണാധിപനും യഹോവയാകുന്നു

5സത്യദൈവമാകുന്ന യഹോവ പറഞ്ഞതാ
ണിത്. (യഹോവ ആകാശത്തെ സൃഷ്ടിച്ചു.
ഭൂമിക്കുമേൽ അവൻ ആകാശത്തെ നിവർത്തി.
ഭൂമിയിലുള്ള സർവ്വതിനെയും അവൻ സൃഷ്ടി
ക്കുകയും ചെയ്തു. ഭൂമിയിലെ സകല മനുഷ്യ
ർക്കും ജീവന്റെ ശ്വാസം നൽകുന്നു. ഭൂമിയിൽ
നടക്കുന്ന ഓരോ വ്യക്തിക്കും യഹോവ ആത്മാ
വു നൽകുന്നു.)
6"നന്മ പ്രവർത്തിക്കുവാൻ യഹോവയാകുന്ന
ഞാൻ നിന്നോടു പറഞ്ഞു. ഞാൻ നിന്റെ
കരം ഗ്രഹിക്കും. നിന്നെ ഞാൻ സംരക്ഷിക്കുക
യും ചെയ്യും. എനിക്കു മനുഷ്യരുമായൊരു കരാ
റുണ്ടെന്നതിന് നീ സാക്ഷ്യമായിരിക്കും. സർവ്വ
മനുഷ്യർക്കും നീയൊരു പ്രകാശമായിരിക്കും.
7നീ അന്ധന്മാരുടെ കണ്ണു തുറക്കുകയും അവ
ർക്കു കാഴ്ച ലഭിക്കുകയും ചെയ്യും. അനേകം
പേർ തടവറയിലുണ്ട്; നീ അവരെ മോചി
പ്പിക്കും. അനേകംപേർ ഇരുട്ടിൽ വസിക്കുന്നു;
നീയവരെ ആ തടവറയിൽനിന്നും പുറത്തേക്കു
നയിക്കും.
8ഞാനാകുന്നു യഹോവ, യഹോവ എന്നാ
കുന്നു എന്റെ പേര്. എന്റെ മഹത്വം ഞാൻ
മറ്റൊരാൾക്കു നൽകില്ല. എനിക്കുള്ളതായിരിക്കേണ്ട
സ്തോത്രങ്ങളൊന്നും കവർന്നെടുക്കാൻ ഞാൻ
പ്രതിമകളെ (വ്യാജദൈവങ്ങൾ) അനുവദിക്ക
യില്ല.
9ആരംഭത്തിൽ, ചിലതു സംഭവിക്കുമെന്നു
ഞാൻ പറഞ്ഞു. അതൊക്കെ സംഭവിക്കുകയും
ചെയ്തു! ഇപ്പോൾ അതു സംഭവിക്കുന്നതിനു
മുമ്പേ, ഭാവിയിലെന്തു സംഭവിക്കുമെന്നു ഞാൻ
പറയുന്നു."

## ദൈവത്തിനൊരു സ്തോത്രം

10യഹോവയ്ക്കു ഒരു പുതിയ ഗാനം പാടുക.
വിദൂരരാജ്യനിവാസികളേ, സമുദ്രത്തിലെ
നാവികരേ, സമുദ്രത്തിലെ ജീവികളേ, വിദൂര
ദേശവാസികളേ, യഹോവയെ വാഴ്ത്തുക!
11മരുഭൂമികളേ നഗരങ്ങളേ, കേദാരിലെ ഗ്രാമ
ങ്ങളേ, യഹോവയെ വാഴ്ത്തുക. ശൈലാനി
വാസികളേ, ആഹ്ലാദഗാനം പാടുക! നിങ്ങ
ളുടെ പർവ്വതത്തിന്റെ നെറുകയിൽനിന്നു
പാടുക.
12യഹോവയ്ക്കു തേജസ്സ് നൽകുക. വിദൂരദേ
ശവാസികളേ, അവനെ വാഴ്ത്തുക!
13യഹോവ ശക്തനായൊരു ഭടനെപ്പോലെ
പുറത്തേക്കു പോകും. യുദ്ധസന്നദ്ധനെപ്പോ
ലെയായിരിക്കും അവൻ. അവൻ വളരെ പ്രകോ
പിതനാകും. അവൻ ശബ്ദമുണ്ടാക്കുകയും
നിലവിളിക്കുകയും ചെയ്യും. തന്റെ ശത്രുക്കളെ
തോല്പിക്കുകയും ചെയ്യും.

## ദൈവം വളരെ ക്ഷമാശീലനാകുന്നു

14"വളരെക്കാലത്തേക്കു ഞാനൊന്നും പറ
ഞ്ഞിരുന്നില്ല. ഞാൻ സ്വയം നിയന്ത്രിക്കുകയും
ഒന്നും പറയാതിരിക്കുകയും ചെയ്തു. എന്നാ
ലിപ്പോൾ ഞാൻ പ്രസവിക്കുന്ന സ്ത്രീയെ
പ്പോലെ ഉറക്കെ നിലവിളിക്കും. ഞാൻ അതിക
ഠിനമായും ഉച്ചത്തിലും നിശ്വസിക്കും.
15കുന്നുകളും പർവ്വതങ്ങളും ഞാൻ നശിപ്പി
ക്കും. അവിടെ വളരുന്ന സർവ്വസസ്യങ്ങളും
ഞാൻ ഉണക്കും. നദികളെ ഞാൻ വരണ്ട ഭൂമിയാ
ക്കും. ജലാശയങ്ങളെ ഞാൻ ഉണക്കും.
16പിന്നെ അന്ധരെ ഞാൻ അവരൊരിക്കലും
അറിയാത്ത രീതിയിൽ നയിക്കും. അന്ധരെ
ഞാൻ അവർ മുമ്പുപോയിട്ടേയില്ലാത്ത സ്ഥല
ങ്ങളിലേക്കു നയിക്കും. അവർക്ക് ഞാൻ ഇരു
ട്ടിനെ പ്രകാശമാക്കും. പരുക്കൻ നിലത്തെ
ഞാൻ മിനുസപ്പെടുത്തും. ഞാൻ വാഗ്ദത്തം
ചെയ്ത കാര്യങ്ങൾ നടപ്പിലാക്കും. എന്റെ ജന
ത്തെ ഞാൻ കൈവിടുകയുമില്ല.
17പക്ഷേ, ചിലർ എന്നെ പിന്തുടരുന്നതു നിർ
ത്തി. അവർക്ക് സ്വർണ്ണം പൊതിഞ്ഞ പ്രതിമക
ളുണ്ട്. അവർ ആ പ്രതിമകളോടു പറയുന്നു,
'നിങ്ങളെന്റെ ദേവന്മാരാകുന്നു.' അവർ തങ്ങ
ളുടെ വ്യാജദൈവങ്ങളെ ആശ്രയിക്കുന്നു.
പക്ഷേ അവർ നിരാശിതരാകും.

## യിസ്രായേൽ ദൈവത്തെ ശ്രവിക്കാൻ കൂട്ടാക്കിയില്ല

18ബധിരന്മാരേ, എന്നെ ശ്രവിക്കുക! അന്ധ
ന്മാരേ, എന്നെ നോക്കിക്കാണുക.
19സർവ്വലോകത്തിലും വച്ച് എന്റെ ദാസനാ
യിരിക്കും ഏറ്റവും അന്ധൻ! ലോകത്തിലേക്കു
ഞാനയച്ച ദൂതനാണ് ഏറ്റവും ബധിരൻ.
ഞാനാരുമായി കരാറുണ്ടാക്കിയോ-യഹോവ
യുടെ ദാസൻ- അവൻ ഏറ്റവും അന്ധനാകുന്നു.
20താനെന്തു ചെയ്യണമെന്ന് എന്റെ ദാസൻ
കാണുന്നു. പക്ഷേ അവൻ എന്നെ അനുസരി
ക്കുന്നില്ല. അവന് സ്വന്തം ചെവികൾകൊണ്ടു
കേൾക്കാം, പക്ഷേ അവനെന്നെ കേൾക്കാൻ
കൂട്ടാക്കുന്നില്ല."
21തന്റെ ദാസൻ നല്ലവനായിരിക്കാൻ
യഹോവയാഗ്രഹിക്കുന്നു. തന്റെ അത്ഭുതകര
മായ ഉപദേശങ്ങൾ അവനാൽ ആദരിക്കപ്പെ
ടാൻ യഹോവയാഗ്രഹിക്കുന്നു.
22എന്നാൽ ആ മനുഷ്യരെ നോക്കുക. മറ്റുള്ള
വർ അവരെ തോല്പിക്കുകയും അവരുടെ വസ്തു
വകകൾ അപഹരിക്കുകയും ചെയ്തിരിക്കുന്നു.
യുവാക്കളെല്ലാം ഭയന്നിരിക്കുന്നു. അവർ തടവറ
കളിൽ പൂട്ടിയിടപ്പെട്ടിരിക്കുന്നു. മനുഷ്യർ അവ
രുടെ പണം മുഴുവൻ കവർന്നിരിക്കുന്നു. അവ
രെ രക്ഷിക്കാൻ ആരുമില്ല. അന്യർ അവരുടെ
ധനം കവർന്നു. "അതു തിരികെ കൊടുക്ക്!"
എന്നു പറയാനാരുമില്ല.
23നിങ്ങളിലാരെങ്കിലും ദൈവത്തിന്റെ
വാക്കുകൾ ശ്രദ്ധിച്ചോ? ഇല്ല! പക്ഷേ നീ അവ
ന്റെ വാക്കുകൾ ശ്രദ്ധിച്ചു കേൾക്കുകയും
ഉണ്ടായ കാര്യത്തെപ്പറ്റി ചിന്തിക്കുകയും ചെയ്യ
ണം. 24യാക്കോബിന്റെയും യിസ്രായേലിന്റെ
യും സമ്പത്ത് അപഹരിക്കാൻ ആരാണവരെ
അനുവദിച്ചത്? യഹോവയാണ് ഇങ്ങനെ ചെ
യ്യാൻ അവരെ അനുവദിച്ചത്! നമ്മൾ യഹോവ
യ്ക്കെതിരെ പാപം ചെയ്തു. അതിനാൽ നമ്മു
ടെ സമ്പത്ത് അപഹരിക്കാൻ യഹോവ അവരെ
അനുവദിച്ചു. യിസ്രായേലുകാർ യഹോവയാ
ഗ്രഹിച്ച രീതിയിൽ ജീവിച്ചില്ല. യിസ്രായേൽ
ജനത അവന്റെ വചനങ്ങൾ ശ്രവിച്ചില്ല.
25അതിനാൽ യഹോവ അവരോടു കോപിച്ചു.

യഹോവ അവർക്കെതിരെ ശക്തമായ യുദ്ധങ്ങ
ളുണ്ടാക്കി. യിസ്രായേലുകാർക്കു ചുറ്റും അഗ്നി
പോലെയായിരുന്നു അത്. പക്ഷേ എന്താണു
സംഭവിക്കുന്നതെന്ന് അവരറിയുന്നില്ല. അവർ
എരിയുമ്പോലെയായിരുന്നു അത്. പക്ഷേ സംഭ
വിക്കുന്നതിനെപ്പറ്റി മനസ്സിലാക്കാനും അവർ
കൂട്ടാക്കുന്നില്ല.

### ദൈവം സദാ തൻെറ ജനത്തോടൊപ്പം

43 യാക്കോബേ, യഹോവ നിന്നെ സൃഷ്ടി
ച്ചു! യിസ്രായേലേ, യഹോവ നിന്നെ
സൃഷ്ടിച്ചു! ഇപ്പോൾ യഹോവ ഇങ്ങനെ പറയു
കയും ചെയ്യുന്നു, "ഭയപ്പെടേണ്ട! ഞാൻ നിന്നെ
രക്ഷിച്ചു. നിനക്കു ഞാൻ പേരിട്ടു. നീ എൻേറ
താകുന്നു. 2ദുരിതങ്ങളുണ്ടാകുമ്പോൾ ഞാൻ
നിന്നോടൊപ്പമുണ്ട്. നദികൾ മുറിച്ചുകടക്കു
മ്പോൾ നിനക്ക് അപകടമുണ്ടാകില്ല; തീയി
ലൂടെ നടക്കുമ്പോൾ നിനക്കു പൊള്ളലേൽ
ക്കില്ല; തീനാളങ്ങൾ നിനക്കു പരിക്കേല്പിക്കുക
യില്ല. 3എന്തുകൊണ്ടെന്നാൽ, യഹോവയായ
ഞാൻ നിൻെറ ദൈവമാകുന്നു. യിസ്രായേലി
ൻെറ വിശുദ്ധനായ ഞാൻ നിൻെറ രക്ഷകനാ
കുന്നു. നിനക്കു വിലയായി ഞാൻ ഈജി
പ്തിനെ നൽകി. എത്യോപ്യയെയും സെബ
യെയും നിന്നെ എൻേറതാക്കാൻ ഞാൻ പകരം
നൽകി. 4നീ എനിക്കു വളരെ പ്രധാനമാണ്,
അതിനാൽ നിന്നെ ഞാൻ മഹത്വപ്പെടുത്തും.
ഞാൻ നിന്നെ സ്നേഹിക്കുന്നു, നിനക്കു പകരം
ഞാൻ എല്ലാ ജനങ്ങളെയും രാഷ്ട്രങ്ങളെയും
നൽകുകയും ചെയ്യും."

### തൻെറ കുട്ടികളെ ദൈവം ഭവനത്തിൽ കൊണ്ടുവരും

5"അതിനാൽ ഭയപ്പെടേണ്ടതില്ല! ഞാൻ
നിന്നോടൊപ്പമുണ്ട്! നിൻെറ മക്കളെ ഞാൻ
ഒരുമിച്ചുകൂട്ടി നിൻെറയടുക്കലേക്കു കൊണ്ടു
വരും. കിഴക്കുനിന്നും പടിഞ്ഞാറു നിന്നും ഞാന
വരെ സംഭരിക്കും. 6വടക്കിനോടു ഞാൻ പറയും:
എൻെറ ജനത്തെ എനിക്കു തരിക! തെക്കിനോടു
ഞാൻ പറയും: എൻെറ ജനത്തെ തടവറയിലി
ടരുത്! എൻെറ പുത്രന്മാരെയും പുത്രിമാരെയും
വിദൂരദേശങ്ങളിൽനിന്നും കൊണ്ടു വരിക!
7എൻേറതായവരെ-എൻെറ നാമം ഉള്ളവരെ
എൻെറയടുക്കലേക്കു കൊണ്ടു വരിക! അവരെ
ഞാൻ എനിക്കുവേണ്ടി സൃഷ്ടിച്ചു. അവരെ
ഞാൻ സൃഷ്ടിച്ചു. അവർ എൻേറതുമാകുന്നു"

### ലോകത്തിനുള്ള ദൈവത്തിൻെറ സാക്ഷ്യം യിസ്രായേലാകുന്നു

8ദൈവം പറയുന്നു, "കണ്ണുണ്ടെങ്കിലും അന്ധ
രായവരെ കൊണ്ടുവരിക. ചെവിയുണ്ടെങ്കിലും
ചെകിടന്മാരായവരെ കൊണ്ടുവരിക. 9സർവ്വ
ജനതയും രാഷ്ട്രങ്ങളും അവിടെ ഒരുമിച്ചുകൂ
ട്ടപ്പെടണം. ആരംഭത്തിൽ എന്തുണ്ടായി എന്നു
പറയാൻ അവരുടെ വ്യാജദൈവങ്ങളിലൊ
ന്നിന് ആഗ്രഹം ഉണ്ടായേക്കാം. അവർ തങ്ങളുടെ
സാക്ഷികളെ കൊണ്ടുവരട്ടെ. സാക്ഷി സത്യം
പറയട്ടെ. അത് അവരുടെ നേരു തെളിയിക്കും."
10യഹോവ പറയുന്നു, "നിങ്ങൾ എൻെറ
സാക്ഷികളാകുന്നു. ഞാൻ തെരഞ്ഞെടുത്ത
ദാസനാകുന്നു നീ. എന്നിൽ വിശ്വസിക്കാൻ
മനുഷ്യരെ സജ്ജരാക്കുന്നതിനാണു നിന്നെ
ഞാൻ തെരഞ്ഞെടുത്തത്. 'അവൻ ഞാനാകു
ന്നു' എന്നു നീ മനസ്സിലാക്കാനാണ് നിന്നെ
ഞാൻ തെരഞ്ഞെടുത്തിരിക്കുന്നത്. ഞാനാകു
ന്നു സത്യദൈവം. എനിക്കുമുമ്പ് ദൈവമുണ്ടാ
യിരുന്നില്ല. എനിക്കുശേഷവും ദൈവമുണ്ടാകി
ല്ല. 11ഞാൻ സ്വയം യഹോവയാകുന്നു. മറ്റൊരു
രക്ഷകനില്ലതാനും-ഏകനായവൻ ഞാനാകു
ന്നു. 12നിന്നോടു സംസാരിച്ചവൻ ഞാനാകുന്നു.
നിന്നെ ഞാൻ രക്ഷിച്ചു. നിന്നോടു ഞാൻ
ഇക്കാര്യങ്ങൾ പറഞ്ഞു. നിന്നോടുകൂടെയുണ്ടാ
യിരുന്നവൻ ഏതെങ്കിലും അപരിചിതനല്ല.
നീയാകുന്നു എൻെറ സാക്ഷി, ഞാൻ ദൈവ
വും." (യഹോവ സ്വയം പറഞ്ഞതാണിതൊ
ക്കെ.) 13"ഞാനെപ്പോഴും ദൈവമായിരുന്നു.
ഞാനെന്തെങ്കിലും ചെയ്താൽ അതു മാറ്റി മറി
ക്കാൻ ആർക്കും കഴിയില്ല. എൻെറ ശക്തിയിൽ
നിന്നും മനുഷ്യരെ രക്ഷിക്കാനും ആർക്കും കഴി
യില്ല."
14യഹോവ, യിസ്രായേലിൻെറ വിശുദ്ധനായ
വൻ, നിന്നെ രക്ഷിക്കുന്നു. യഹോവ പറയുന്നു,
"നിനക്കായി ഞാൻ ബാബിലോണിലേക്കു
സൈന്യത്തെ അയയ്ക്കും. അനേകംപേർ പിടി
ക്കപ്പെടും. അവർ, കൽദായക്കാർ സ്വന്തം കപ്പ
ലുകളിൽ കൊണ്ടു പോകപ്പെടും. (കൽദായ
ക്കാർ ആ കപ്പലുകളെച്ചൊല്ലി വളരെ അഹങ്ക
രിക്കുന്നവരാണ്.) 15നിൻെറ വിശുദ്ധനായ
യഹോവ ഞാനാകുന്നു. യിസ്രായേലിനെ
ഞാൻ സൃഷ്ടിച്ചു. ഞാൻ നിൻെറ രാജാവാ
കുന്നു."

### ദൈവം തൻെറ ജനത്തെ വീണ്ടും രക്ഷിക്കും

16യഹോവ സമുദ്രത്തിലൂടെ പാത നിർമ്മി
ക്കും. തിരയടിക്കുന്ന വെള്ളത്തിലും തൻെറ ജന
ത്തിനായി അവൻ പാതയുണ്ടാക്കും. യഹോവ
പറയുന്നു, 17"സ്വന്തം രഥങ്ങളും കുതിരകളും
സൈന്യങ്ങളുമുപയോഗിച്ച് എന്നോടു യുദ്ധം
ചെയ്യുന്നവർ പരാജയപ്പെടുത്തപ്പെടും. അവർ
പിന്നീടൊരിക്കലും എഴുന്നേൽക്കുകയില്ല.
അവർ നശിപ്പിക്കപ്പെടും. മെഴുകുതിരിനാളം
അണയുംപോലെ അവർ തടയപ്പെടും. 18അതി
നാൽ ആരംഭത്തിലുണ്ടായ കാര്യങ്ങൾ അനു
സ്മരിക്കരുത്. വളരെ മുമ്പൊരുകാലത്തു സംഭ
വിച്ചതൊന്നിനെപ്പറ്റിയും ചിന്തിക്കരുത്. 19എ
ന്തുകൊണ്ടെന്നാൽ, ഞാൻ പുതിയ കാര്യങ്ങൾ
ചെയ്യും! ഇനി നീ ഒരു ചെടിപോലെ വളരും.
ഇതു സത്യമാണെന്ന് നിനക്കു തീർച്ചയായുമ
റിയാം. മരുഭൂമിയിൽ ഞാൻ സത്യമായും ഒരു
മാർഗ്ഗം നിർമ്മിക്കും. വരണ്ടഭൂമിയിൽ തീർച്ച
യായും ഞാൻ നദികൾ സൃഷ്ടിക്കും. 20വന്യമൃഗ
ങ്ങൾപോലും എന്നോടു നന്ദിയുള്ളവരാകും.
വലിയ മൃഗങ്ങളും പക്ഷികളും എന്നെ ആദ
രിക്കും. മരുഭൂമിയിൽ വെള്ളമൊഴുക്കുമ്പോൾ
അവർ എന്നെ ആദരിക്കും. വരണ്ട ഭൂമിയിൽ
ഞാൻ നദികളൊഴുക്കുമ്പോൾ അവരെന്നെ മഹ
ത്വപ്പെടുത്തും. ഞാൻ തെരഞ്ഞെടുത്ത എൻെറ
ജനത്തിനു ജലം നൽകാൻ വേണ്ടിയാണ് ഞാൻ
വെള്ളം കൊടുക്കുന്നത്. 21ഞാൻ സൃഷ്ടിച്ച മനു
ഷ്യരാണിവർ. അവർ ഗീതങ്ങൾ പാടി എന്നെ
സ്തുതിയ്ക്കുകയും ചെയ്യും.
22"യാക്കോബേ, നീ എന്നോടു പ്രാർത്ഥി
ച്ചില്ല. എന്തുകൊണ്ടെന്നാൽ യിസ്രായേലേ,
നിനക്കു ഞാൻ മടുപ്പായിത്തീർന്നിരിക്കുന്നു.
23നിൻെറ കുഞ്ഞാടുകളെ നീയെനിക്കു ബലി
യായി കൊണ്ടുവന്നില്ല. നീയെന്നെ മഹത്വപ്പെ
ടുത്തിയില്ല. നീയെനിക്കു ബലികൾ കൊണ്ടുവ
ന്നില്ല. എനിക്കു ബലികൾ നൽകാൻ നിന്നെ

ഞാൻ നിർബ്ബന്ധിച്ചുമില്ല. ക്ഷീണിതരാകുന്നതു
വരെ ധൂപങ്ങൾ കത്തിക്കാൻ ഞാൻ നിന്നെ
നിർബ്ബന്ധിച്ചില്ല. 24അതിനാൽ നീ നിന്റെ
പണം എന്നെ ആദരിക്കാനുള്ള സാധനങ്ങൾ
വങ്ങാനുപയോഗിച്ചില്ല. പക്ഷേ എന്നെ
നിന്റെ അടിമയെപ്പോലെയാക്കാൻ നീ ശ്രമി
ച്ചു. നിന്റെ തിന്മകൾ എന്നെ മടുപ്പിക്കുംവരെ
നീ പാപം ചെയ്തു.

25“ഞാൻ, ഞാനാകുന്നു നിന്റെ പാപങ്ങൾ
തുടച്ചുകളയുന്നവൻ. എന്നെത്തന്നെ പ്രീതിപ്പെ
ടുത്താനാണു ഞാനിതു ചെയ്യുന്നത്. നിന്റെ
പാപങ്ങൾ ഞാൻ ഒരിക്കലും ഓർമ്മിക്കുകയില്ല.
26പക്ഷേ, നീയെന്നെ (നിന്റെ നേട്ടങ്ങളെപ്പറ്റി)
ഓർമ്മിപ്പിക്കണം. നമുക്കൊത്തുകൂടി എന്താണു
ശരിയെന്നു നിശ്ചയിക്കാം. നിന്റെ പ്രവൃത്തി
കൾ വിവരിച്ച് അതു ന്യായമെന്നു തെളിയിക്ക
ണം. 27നിന്റെ ആദ്യപിതാവു പാപം ചെയ്തു.
നിന്റെ നിയമജ്ഞർ എനിക്കെതിരെ പ്രവർ
ത്തിച്ചു. 28നിന്റെ വിശുദ്ധഭരണാധിപന്മാരെ
ഞാൻ വിശുദ്ധരല്ലാതാക്കും. യാക്കോബിനെ
പൂർണ്ണമായും ഞാൻ എന്റേതാക്കും. യിസ്രാ
യേലിനു ദോഷങ്ങൾ സംഭവിക്കും.”

### യഹോവയാണ് ഏകദൈവം

44 “യാക്കോബേ, നീയെന്റെ ദാസനാകു
ന്നു. എന്നെ ശ്രവിക്കുക! യിസ്രായേലേ,
നിന്നെ ഞാൻ തെരഞ്ഞെടുത്തു. ഞാൻ പറ
യുന്ന കാര്യങ്ങൾ കേൾക്കൂ! 2ഞാനാകുന്നു
യഹോവ, നിന്നെ സൃഷ്ടിച്ചതു ഞാനാകുന്നു.
നീ ആയിരിക്കേണ്ടതെന്തോ, നിന്നെ അതാക്കി
സൃഷ്ടിച്ചതു ഞാനാകുന്നു. നീ നിന്റെ അമ്മ
യുടെ വയറ്റിലായിരുന്നപ്പോൾ മുതൽ നിന്നെ
ഞാൻ സഹായിച്ചു. എന്റെ ദാസനായ
യാക്കോബേ, ഭയപ്പെടേണ്ടതില്ല. യെശുരൂനേ,
നിന്നെ ഞാൻ തെരഞ്ഞെടുത്തു.

3“ദാഹിക്കുന്നവർക്കു ഞാൻ വെള്ളം ഒഴിച്ചു
കൊടുക്കും. വരണ്ട സ്ഥലങ്ങളിൽ ഞാൻ അരു
വികളൊഴുക്കും. നിന്റെ മക്കളുടെമേൽ ഞാനെ
ന്റെ ആത്മാവിനെ പകരും-നിന്റെ പിൻഗാ
മികളുടെ മേൽ എന്റെ അനുഗ്രഹങ്ങളും.
നിന്റെ കുടുംബത്തിനു മുകളിൽ ഒരു ജലപ്ര
വാഹം പോലെയായിരിക്കും അത്. 4ലോക
ത്തിലെ മറ്റു ജനതകൾക്കിടയിൽ അവർ വളരും.
ജലപ്രവാഹങ്ങൾക്കരികിൽ വളരുന്ന മരങ്ങൾ
പോലെയായിരിക്കും അവർ.

5“ഒരുവൻ പറയും, ‘ഞാൻ യഹോവയുടേ
താണ്.’ മറ്റൊരുത്തൻ ‘യാക്കോബ് എന്ന പേരുപ
യോഗിക്കും. വേറൊരുത്തൻ ‘ഞാൻ യഹോ
വയുടേത്’ എന്ന് ഒപ്പിടും. ഇനിയൊരുത്തൻ
‘യിസ്രായേൽ’ എന്ന പേരും ഉപയോഗിക്കും.”

6യഹോവയാകുന്നു യിസ്രായേലിന്റെ രാജാ
വ്. സർവ്വശക്തനായ യഹോവ യിസ്രായേ
ലിനെ രക്ഷിക്കുന്നു. യഹോവ പറയുന്നു, “ഞാ
നാകുന്നു ഏകദൈവം. മറ്റു ദൈവമില്ല. ആദി
യും അന്തവും ഞാനാകുന്നു. 7എന്നെപ്പോലെ
മറ്റൊരു ദൈവമില്ല. അങ്ങനെയുണ്ടെങ്കിൽ ആ
ദൈവമിപ്പോൾ സംസാരിക്കട്ടെ. ആ ദൈവം
വന്ന് അവൻ എന്നെപ്പോലെയാണെന്നതിനു
തെളിവുകൾ തരട്ടെ. ഈ പുരാതനജനതയെ
ഞാൻ സൃഷ്ടിച്ചതു മുതലുണ്ടായ കാര്യങ്ങൾ
ആ ദൈവം എന്നോടു പറയണം. ഭാവി അറി
യാമെന്നുള്ളതിന്റെ തെളിവിനായി ആ ദൈവം
ഒരു അടയാളം തരട്ടെ. 8ഭയപ്പെടേണ്ടതില്ല! വ്യസ
നിക്കേണ്ടതുമില്ല! എന്തു സംഭവിക്കുമെന്നു
ഞാൻ നിന്നോടു പറഞ്ഞിട്ടുണ്ട്. നീയെന്റെ
സാക്ഷ്യമാകുന്നു. വേറെ ദൈവമില്ല- ഞാനാ
കുന്നു ഏകൻ. വേറൊരു ‘പാറ’യുമില്ല- ഞാനാ
ണ് ഏകനെന്ന് എനിക്കറിയാം.”

### വ്യാജദൈവങ്ങൾ നിഷ്ഫലങ്ങൾ

9ചിലർ പ്രതിമകളുണ്ടാക്കുന്നു (വ്യാജദൈവ
ങ്ങൾ). പക്ഷേ അവ നിഷ്ഫലങ്ങളാണ്. മനു
ഷ്യർ ആ പ്രതിമകളെ സ്നേഹിക്കുന്നു. പക്ഷേ
പ്രതിമകൾ നിഷ്പ്രയോജനങ്ങളാകുന്നു. അവർ
പ്രതിമകളുടെ സാക്ഷികളാകുന്നു-പക്ഷേ അവ
ർക്കു കാണാൻ കഴികയില്ല. അവർക്ക് ഒന്നുമറി
കയില്ല- തങ്ങളുടെ പ്രവൃത്തികളാൽ തങ്ങൾ
നാണം കെടുന്നുവെന്നും അവരറിയുന്നില്ല.

10ആരാണ് ഈ വ്യാജദൈവങ്ങളെ ഉണ്ടാക്കി
യത്? ഈ നിഷ്പ്രയോജനങ്ങളായ പ്രതിമകൾ
ആരുണ്ടാക്കി? 11പണിക്കാരാണ് ആ ദേവന്മാരെ
ഉണ്ടാക്കിയത്! ആ പണിക്കാരാകട്ടെ മനുഷ്യ
രാണ്- ദേവന്മാരല്ല. അവരെല്ലാം ഒത്തുകൂടി
ഇക്കാര്യങ്ങൾ ചർച്ച ചെയ്തിരുന്നെങ്കിൽ,
അപ്പോൾ അവർ നാണംകെടുകയും ഭയപ്പെ
ടുകയും ചെയ്യുമായിരുന്നു.

12പണിക്കാരൻ തന്റെ ഉപകരണങ്ങൾ
കൊണ്ട് കൽക്കരിക്കു മുകളിൽ വച്ച് ഇരുമ്പു
പഴുപ്പിക്കുന്നു. ആ ലോഹം ചുറ്റികകൊണ്ടിടിച്ച്
അയാൾ പ്രതിമയാക്കുന്നു. സ്വന്തം കരുത്തുറ്റ
കൈകളാണയാളുപയോഗിക്കുന്നത്. പക്ഷേ
വിശക്കുമ്പോൾ അവനു ശക്തി നഷ്ടപ്പെടുന്നു.
വെള്ളം കുടിക്കുന്നില്ലായെങ്കിൽ അവൻ ക്ഷീ
ണിതനുമാകുന്നു.

13മറ്റൊരു പണിക്കാരൻ നൂലും നാരായവും
കൊണ്ട് തടിയിൽ വരയിടുന്നു. അത് എവിടെ
മുറിക്കണമെന്ന് അയാൾക്കു കാട്ടിക്കൊടുക്കുന്നു.
പിന്നെ അയാൾ ഉളികൾകൊണ്ട് തടിയിൽ
നിന്നൊരു പ്രതിമ കൊത്തിയെടുക്കുന്നു. മട്ടം
ഉപയോഗിച്ച് അവൻ പ്രതിമയെ അളക്കുന്നു.
അങ്ങനെ അയാൾ തടിയെ കൃത്യം ഒരു മനുഷ്യ
നെപ്പോലെ ആക്കിത്തീർക്കുന്നു. ഈ മനുഷ്യ
രൂപമാകട്ടെ അതിന്റെ വസതിയിലിരിക്കുക
യല്ലാതെ ഒന്നും ചെയ്യുയില്ല.

14ഒരുവൻ ദേവദാരുവോ സൈപ്രസ്സോ ഓക്കു
മരങ്ങളോ മുറിക്കുന്നു. (ആ മരങ്ങൾ അയാൾ
വളർത്തിയവയല്ല-അവ സ്വന്തം കരുത്താൽ
വനത്തിൽ വളർന്നവയാണ്. ഒരു പൈൻ മരം
നട്ടാൽ മഴ അതിനെ വളർത്തും.) 15അനന്തരം
അയാൾ ആ മരത്തെ വിറകായി ഉപയോഗി
ക്കുന്നു. അയാൾ മരത്തെ കൊച്ചു വിറകുക
ളാക്കി കീറുന്നു. ആ വിറക് അയാൾ പാചകത്തി
നും തീ കായാനും ഉപയോഗിക്കുന്നു. കുറച്ചു
വിറകുപയോഗിച്ച് തീകത്തിച്ച് അയാൾ അപ്പം
ചുടുന്നു. പക്ഷേ ആ വിറകിൽനിന്നു തന്നെ
അയാൾ ഒരു ദൈവത്തെ ഉണ്ടാക്കുകയും ആരാ
ധിക്കുകയും ചെയ്യുന്നു! ആ ദൈവം മനുഷ്യനു
ണ്ടാക്കിയതാണ്- പക്ഷേ മനുഷ്യൻ ആ പ്രതി
മയുടെ മുമ്പിൽ നമസ്കരിക്കുന്നു! 16തടിയിൽ
പകുതി അയാൾ കത്തിക്കുന്നു. ആ തീയിൽ
അയാൾ ഇറച്ചി വേവിക്കുകയും വയറു നിറയെ
തിന്നുകയും ചെയ്യുന്നു. തീ കായുന്നതിന്
അയാൾ വിറകു കത്തിക്കുന്നു. അയാൾ പറ
യുന്നു, “കൊള്ളാം! ഇപ്പോളെനിക്കു ചൂടു കിട്ടി
യിരിക്കുന്നു, തീയുടെ വെളിച്ചത്തിൽ എനിക്കു
കാണുവാനും കഴിയുന്നു.” 17പക്ഷേ കുറച്ചു തടി
മിച്ചമുണ്ട്. അതിനാലയാൾ അതുകൊണ്ട് ഒരു
പ്രതിമയുണ്ടാക്കി അതിനെ ദൈവമെന്നു വിളി

ക്കുന്നു. ആ ദൈവത്തിനു മുമ്പിൽ നമസ്കരിക്കു
കയും അതിനെ ആരാധിക്കുകയും ചെയ്യുന്നു.
അയാൾ ഉണ്ടാക്കിയ ദൈവത്തോട് അയാൾ
പ്രാർത്ഥിക്കുന്നു, “നീയാണെന്റെ ദൈവം,
എന്നെ രക്ഷിച്ചാലും!”
18തങ്ങളെന്താണു ചെയ്യുന്നതെന്ന് അവർ
അറിയുന്നില്ല. അവർ മനസ്സിലാക്കുന്നില്ല! അവ
രുടെ കണ്ണുകൾ മൂടപ്പെട്ടിരിക്കുന്നതിനാൽ
കാണാനാകാത്തതു പോലെ. അവരുടെ ഹൃദയ
ങ്ങൾ (മനസ്സുകൾ) മനസ്സിലാക്കാൻ ശ്രമിക്കുന്ന
തേയില്ല. 19അവർ ഇക്കാര്യങ്ങളെപ്പറ്റി ആലോ
ചിച്ചിട്ടേയില്ല. മനുഷ്യർ മനസ്സിലാക്കുന്നില്ല,
അതിനാലവർ ഇങ്ങനെ സ്വയം ചിന്തിച്ചിട്ടേ
യില്ല, “പകുതി തടി ഞാൻ തീകത്തിച്ചു. കനലു
കളിൽ ഞാൻ അപ്പവും മാംസവും ചുട്ടു.
പിന്നെ ഞാൻ മാംസം തിന്നു. പിന്നെ അവശേ
ഷിച്ച തടി ഞാൻ ഈ ഭീകര സാധനത്തെ
ഉണ്ടാക്കാനും ഉപയോഗിച്ചു. ഞാനൊരു തടി
ക്കട്ടയെ ആരാധിക്കുന്നു!”
20താനെന്താണു ചെയ്യുന്നതെന്ന് അയാൾ
അറിയുന്നില്ല. അയാളുടെ മനസ്സു കലങ്ങി.
അതിനാലത് അയാളെ തെറ്റായ മാർഗ്ഗത്തി
ലൂടെ നയിച്ചിരിക്കുന്നു. അയാൾക്ക് സ്വയം
രക്ഷിക്കാനാകുന്നില്ല. താൻ തെറ്റാണു ചെയ്യുന്ന
തെന്ന് അയാൾക്കു കാണാൻ കഴിയുന്നില്ല.
“ഞാൻ പിടിച്ചിരിക്കുന്ന പ്രതിമ ഒരു വ്യാജ
ദൈവമാണ്” എന്നയാൾ പറയില്ല.

### സത്യദൈവമാകുന്ന യഹോവ യിസ്രാ യേലിനെ സഹായിക്കുന്നു

21“യാക്കോബേ, ഇക്കാര്യങ്ങൾ ഓർമ്മിക്കുക!
യിസ്രായേലേ, നീയെന്റെ ദാസനാണെന്നോ
ർമ്മിക്കുക. ഞാൻ നിന്നെ സൃഷ്ടിച്ചു. നീയെ
ന്റെ ദാസനാകുന്നു. യിസ്രായേലേ, അതിനാൽ
നീയെന്നെ മറക്കരുത്.
22നിന്റെ പാപങ്ങൾ വലിയ മേഘങ്ങൾ
പോലെയായിരുന്നു. പക്ഷേ, ആ പാപങ്ങൾ
ഞാൻ തുടച്ചുകളഞ്ഞു. നിന്റെ പാപങ്ങൾ,
ലോലവായുവിൽ മേഘം അപ്രത്യക്ഷമാകു
മ്പോലെ പോയിരിക്കുന്നു. നിന്നെ ഞാൻ രക്ഷി
ക്കുകയും സംരക്ഷിക്കുകയും ചെയ്തു, അതി
നാൽ നീയെന്നിലേക്കു മടങ്ങി വരിക!”
23യഹോവ മഹദ്കർമ്മങ്ങൾ ചെയ്തതിനാൽ
ആകാശങ്ങൾ സന്തോഷിക്കുന്നു. ഭൂമി, അതി
ന്റെ അഗാധതപോലും, സന്തോഷിക്കുന്നു!
പർവ്വതങ്ങൾ ദൈവത്തിനു നന്ദിയോടെ പാടു
ന്നു. വനവൃക്ഷങ്ങൾ മുഴുവനും ആഹ്ലാദിക്കുന്നു!
എന്തുകൊണ്ടെന്നാൽ യഹോവ യാക്കോബി
നെ രക്ഷിച്ചു. യഹോവ യിസ്രായേലിനു മഹാ
കാര്യങ്ങൾ ചെയ്തു.
24നീ എന്തായിരിക്കുന്നുവോ അങ്ങനെ
യഹോവ നിന്നെ സൃഷ്ടിച്ചു. നീ അമ്മയുടെ
വയറ്റിലായിരിക്കുമ്പോൾത്തന്നെ യഹോവ
ഇതു ചെയ്തു. യഹോവ പറയുന്നു, “യഹോവ
യായ ഞാൻ എല്ലാം സൃഷ്ടിച്ചു! ആകാശങ്ങളെ
ഞാൻ സ്വയം വിന്യസിച്ചു! ഭൂമിയെ ഞാൻ
എനിക്കു മുമ്പിൽ നിവർത്തി.”
25വ്യാജപ്രവാചകർ നുണ പറയുന്നു. പക്ഷേ
അവരുടെ നുണകൾ വ്യാജമാണെന്നു യഹോവ
തെളിയിക്കുന്നു. മായാജാലക്കാരെ യഹോവ
വിഡ്ഢികളാക്കുന്നു. ജ്ഞാനികളെപ്പോലും
യഹോവ കുഴക്കുന്നു. തങ്ങൾ വളരെ അറിവു
ള്ളവരാണെന്നു അവർ ധരിക്കുന്നു. പക്ഷേ
യഹോവ അവരെ മണ്ടന്മാരെപ്പോലെയാക്കു
ന്നു. 26യഹോവ മനുഷ്യർക്ക് സന്ദേശം നൽകാൻ
തന്റെ ദാസന്മാരെ അയയ്ക്കുന്നു. ആ സന്ദേ
ശം അവൻ യാഥാർത്ഥ്യമാക്കുകയും ചെയ്യുന്നു.
മനുഷ്യരെന്തു ചെയ്യണമെന്ന് അവരെ അറിയി
ക്കാൻ യഹോവ ദൂതന്മാരെ അയയ്ക്കുന്നു. അവ
രുടെ സന്ദേശങ്ങൾ യഹോവ നിറവേറ്റുകയും
ചെയ്യും.”

### യെഹൂദയെ പുന:സൃഷ്ടിക്കാൻ ദൈവം കോരെശിനെ തെരഞ്ഞെടുക്കുന്നു

യഹോവ യെരൂശലേമിനോടു പറയുന്നു,
“മനുഷ്യർ വീണ്ടും നിന്നിൽ വസിക്കും!” യെഹൂ
ദയിലെ നഗരങ്ങളോടു യഹോവ പറയുന്നു,
“നീ പുനർനിർമ്മിക്കപ്പെടും!” നശിപ്പിക്കപ്പെട്ട
നഗരങ്ങളോടു യഹോവ പറയുന്നു, “നിങ്ങളെ
ഞാൻ വീണ്ടും നഗരങ്ങളാക്കും!”
27അഗാധതകളോടു യഹോവ പറയുന്നു,
“വരണ്ടുപോവുക! നിന്റെ ഉറവുകളെയും
ഞാൻ വറ്റിക്കും!”
28യഹോവ കോരെശിനോടു പറയുന്നു,
“നീയെന്റെ ഇടയനാകുന്നു. എന്റെ ഇഷ്ടം
നീ നിറവേറ്റും. യെരൂശലേമിനോടു നീ പറയും,
‘നീ പുനർനിർമ്മിക്കപ്പെടും!’ ആലയത്തോടു
നീ പറയും, ‘നിന്റെ അടിത്തറ പുനർ നിർമ്മി
ക്കപ്പെടും!”

### യിസ്രായേലിനെ സ്വതന്ത്രമാക്കാൻ ദൈവം കോരെശിനെ തെരഞ്ഞെടുക്കുന്നു

45 തന്റെ തെരഞ്ഞെടുക്കപ്പെട്ട രാജാവായ
കോരെശിനെപ്പറ്റി യഹോവ പറഞ്ഞ
കാര്യങ്ങൾ ഇതാണ്:
“കോരെശിന്റെ വലതുകരം ഞാൻ ഗ്രഹി
ക്കും. രാജാക്കന്മാരുടെ അധികാരം കവരുന്നതിന്
ഞാനവനെ സഹായിക്കും. നഗരകവാടങ്ങൾ
കോരെശിനെ തടയുകയില്ല. ഞാൻ നഗരകവാ
ടങ്ങൾ തുറക്കുകയും കോരെശ് അകത്തു കടക്കു
കയും ചെയ്യും.”
2“കോരെശേ, നിന്റെ സൈന്യം മുന്നേറും.
ഞാൻ നിനക്കു മുമ്പേ പോവുകയും ചെയ്യും.
പർവ്വതങ്ങളെ ഞാൻ ഇടിച്ചുനിരത്തും. വെങ്കലം
കൊണ്ടുള്ള നഗരകവാടങ്ങൾ ഞാൻ തകർക്കും.
കവാടത്തിന്റെ ഇരുമ്പുസാക്ഷകൾ ഞാൻ
ഒടിക്കും.
3ഇരുട്ടിൽ സമ്പാദിക്കപ്പെട്ട സമ്പത്ത് ഞാൻ
നിനക്കു നൽകും. ഒളിപ്പിച്ചുവച്ച ആ സമ്പത്ത്
ഞാൻ നിനക്കു തരും. ഞാനാണു യഹോവ
എന്നു നീ അറിയുന്നതിനാണ് ഇങ്ങനെ ചെയ്യു
ന്നത്. യിസ്രായേലിന്റെ ദൈവം ഞാനാകു
ന്നു, നിന്നെ ഞാൻ പേർചൊല്ലി വിളിക്കുക
യും ചെയ്യുന്നു!
4എന്റെ ദാസനായ യാക്കോബിനുവേണ്ടി
യാണു ഞാൻ ഇതൊക്കെ ചെയ്യുന്നത്. എന്റെ
തെരഞ്ഞെടുക്കപ്പെട്ട ജനതയായ യിസ്രായേലു
കാർക്കുവേണ്ടിയാണ് ഞാനിതു ചെയ്യുന്നത്.
കോരെശേ, നിന്നെ ഞാൻ പേരു ചൊല്ലി വിളി
ക്കുന്നു. നിനക്കെന്നെ അറിയില്ല. പക്ഷേ നിന്നെ
ഞാൻ പേരു ചൊല്ലിവിളിക്കുന്നു.
5ഞാനാകുന്നു യഹോവ! ഏകദൈവം ഞാനാ
കുന്നു. മറ്റൊരു ദൈവവുമില്ല. നിന്നെ വസ്ത്ര
ങ്ങൾ ധരിപ്പിച്ചത് ഞാനാകുന്നു. എന്നിട്ടും
നീയെന്നെ അറിയുന്നില്ല.
6ഞാനാണ് ഏക ദൈവമെന്ന് ജനം മനസ്സി
ലാക്കാനാണ് ഞാനിതു ചെയ്യുന്നത്. ഞാനാണ്
യഹോവ എന്നും മറ്റൊരു ദൈവവുമില്ലെന്നും

കിഴക്കുനിന്നും പടിഞ്ഞാറുവരെയുള്ളവർ അറി
യണം.
7പ്രകാശത്തെ ഞാൻ സൃഷ്ടിച്ചു. ഇരുട്ടിനെ
യും ഞാൻ സൃഷ്ടിച്ചു. സമാധാനം ഞാനുണ്ടാ
ക്കുന്നു. ദുരിതങ്ങളും ഞാനുണ്ടാക്കുന്നു. ഞാനാ
കുന്നു യഹോവ-ഇതെല്ലാം ഞാൻ ചെയ്യുകയും
ചെയ്യുന്നു.
8ആകാശത്തിലെ മേഘങ്ങൾ ഭൂമിയിൽ മഴ
പോലെ നന്മ പെയ്യിക്കട്ടെ! ഭൂമി പിളർന്ന് രക്ഷ
വളരട്ടെ! നന്മയും അതിൽ വളരട്ടെ! യഹോ
വയാകുന്ന ഞാൻ അവനെ സൃഷ്ടിച്ചു.

### തൻെറ സൃഷ്ടികളെ ദൈവം നിയന്ത്രിക്കുന്നു

9"മനുഷ്യരെ നോക്കുക! അവർ തങ്ങളെ
സൃഷ്ടിച്ചവനുമായി തർക്കിക്കുന്നു. അവർ
എന്നോടു തർക്കിക്കുന്നതു കാണുക! പൊട്ടിയ
മൺകലത്തിൻെറ കഷണങ്ങൾ പോലെയാണ
വർ. മൺകലമുണ്ടാക്കുവാൻ മയമുള്ള കളിമ
ണ്ണുപയോഗിക്കുന്നു. 'നീയെന്താണു ചെയ്യു
ന്നതു മനുഷ്യാ?' എന്നു കളിമണ്ണു ചോദിക്കുന്നു
മില്ല. സൃഷ്ടികൾക്ക് സ്രഷ്ടാവിനെ ചോദ്യം
ചെയ്യാനുള്ള ശക്തിയില്ല. മനുഷ്യർ ഈ കളിമ
ണ്ണുപോലെയാകുന്നു. 10പിതാവ് തൻെറ കുട്ടി
കൾക്കു ജീവൻ നൽകുന്നു. 'എന്തിനാണ് അങ്ങെ
നിക്കു ജീവൻ നൽകിയത്?' എന്ന് കുട്ടിക്കു
ചോദിക്കാൻ കഴിയുകയില്ല. 'എന്തിനാണെ
ന്നെ പ്രസവിച്ചത്?' എന്ന് കുട്ടികൾക്ക് സ്വന്തം
അമ്മയെ ചോദ്യം ചെയ്യാനാവില്ല."
11ദൈവമായ യഹോവയാകുന്നു യിസ്രായേ
ലിൻെറ വിശുദ്ധൻ. അവൻ യിസ്രായേലിനെ
സൃഷ്ടിച്ചു. യഹോവ പറയുന്നു,
"എൻെറ മക്കളേ, നിങ്ങളെന്നോട് അടയാളം
ചോദിച്ചു. ഞാൻ ചെയ്ത കാര്യങ്ങൾ കാണി
ക്കാൻ നിങ്ങളെന്നോടാവശ്യപ്പെട്ടു.
12അതിനാലിതാ! ഭൂമിയെ ഞാൻ സൃഷ്ടിച്ചു.
അതിലെ സകല മനുഷ്യരെയും ഞാൻ സൃഷ്ടി
ച്ചു. ഞാനെൻെറ സ്വന്തം കൈകളുപയോഗിച്ച്
ആകാശത്തെ സൃഷ്ടിച്ചു. ആകാശത്തിലെ
സർവ്വസൈന്യത്തിനും ഞാൻ കല്പന നൽകി.
13കോരെശിന് ഞാനവൻെറ ശക്തി നൽകിയ
തിനാൽ അവൻ നല്ലകാര്യങ്ങൾ ചെയ്യും. അവ
ൻെറ ജോലി ഞാൻ അനായാസമാക്കുകയും
ചെയ്യും. കോരെശ് എൻെറ നഗരം പുനർനിർ
മ്മിക്കും. എൻെറ ജനത്തെ അവൻ സ്വതന്ത്രരാ
ക്കുകയും ചെയ്യും. എൻെറ ജനത്തെ കോരെശ്
എനിക്കു വിൽക്കുകയില്ല. ഇതൊക്കെ ചെയ്യുന്ന
തിന് ഞാനവനു കൂലികൊടുക്കുകയും വേണ്ട.
മനുഷ്യർ സ്വതന്ത്രരാക്കപ്പെടും. അവരുടെ സ്വാ
തന്ത്ര്യം എനിക്കു സൗജന്യമായിരിക്കും." സർവ്വ
ശക്തനായ യഹോവ പറഞ്ഞതാണിതൊക്കെ.
14യഹോവ പറയുന്നു, "ഈജിപ്തും എത്യോ
പ്യയും ധനികമാണ്. പക്ഷേ യിസ്രായേലേ,
ആ ധനമൊക്കെ നിനക്കു കിട്ടും. സേബയിലെ
ഉയരം കൂടിയവർ നിൻേറതാകും. കഴുത്തിൽ
ചങ്ങലയുമായി അവർ നിനക്കു പിന്നാലെ
നടക്കും. അവർ നിൻെറ മുമ്പിൽ നമസ്കരി
ക്കും. അവർ നിന്നോടു പ്രാർത്ഥിക്കുകയും
ചെയ്യും." യിസ്രായേലേ, ദൈവം നിന്നോടൊ
പ്പമാകുന്നു. മറ്റു ദൈവവുമവിടെയില്ല.
15ദൈവമേ, മനുഷ്യർക്കു കാണാൻ കഴി
യാത്ത ദൈവമാകുന്നു നീ. യിസ്രായേലിൻെറ
രക്ഷകനാകുന്നു നീ.
16അനേകംപേർ വ്യാജദൈവങ്ങളെ ഉണ്ടാ
ക്കുന്നു. പക്ഷേ അവർ നിരാശരാകും. അവരെ
ല്ലാവരും നാണം കെട്ടുപോകും.
17പക്ഷേ യിസ്രായേൽ യഹോവയാൽ രക്ഷി
ക്കപ്പെടും. ആ രക്ഷ നിത്യമായി തുടരും. യിസ്രാ
യേൽ ഒരിക്കൽപ്പോലും നാണം കെടുത്തപ്പെടു
കയില്ല.
18യഹോവ ദൈവമാകുന്നു. ആകാശത്തെയും
ഭൂമിയെയും അവൻ സൃഷ്ടിച്ചു. ഭൂമിയെ യഹോ
വ അതിൻെറ സ്ഥാനത്തു പ്രതിഷ്ഠിച്ചു. താൻ
സൃഷ്ടിച്ചപ്പോൾ ഭൂമി ശൂന്യമായിരിക്കരുതെന്ന്
യഹോവ ആഗ്രഹിച്ചു. താമസിക്കാൻ വേണ്ടി
യാണവൻ അതിനെ സൃഷ്ടിച്ചത്! "ഞാനാ
കുന്നു യഹോവ. മറ്റൊരു ദൈവമില്ല.
19ഞാൻ രഹസ്യത്തിൽ സംസാരിച്ചില്ല.
ഞാൻ സ്വതന്ത്രമായി സംസാരിച്ചു. എൻെറ
വാക്കുകൾ ഞാൻ ലോകത്തിൻെറ ഇരുട്ടിൽ ഒളി
പ്പിച്ചു വയ്ക്കുന്നില്ല. എന്നെ ശൂന്യസ്ഥലങ്ങ
ളിൽ തേടണമെന്ന് ഞാൻ യാക്കോബിൻെറ
ജനങ്ങളോടു പറഞ്ഞില്ല. ഞാൻ യഹോവയാ
കുന്നു, ഞാൻ സത്യം പറയുകയും ചെയ്യുന്നു.
സത്യമായ കാര്യങ്ങൾ ഞാൻ പറയുന്നു."

### താനാണ് ഏകദൈവമെന്ന് യഹോവ തെളിയിക്കുന്നു

20"നിങ്ങൾ അന്യരാഷ്ട്രങ്ങളിൽനിന്നും രക്ഷ
പെട്ടിരിക്കുന്നു. അതിനാൽ ഒത്തു ചേർന്ന്
എൻെറ മുമ്പിൽ വരിക. (ഇവർ വ്യാജദൈവങ്ങ
ളുടെ പ്രതിമകളെടുക്കുന്നു. ഈ നിഷ്പ്രയോ
ജന ദേവന്മാരോട് ഇവർ പ്രാർത്ഥിക്കുന്നു.
പക്ഷേ തങ്ങൾ എന്താണു ചെയ്യുന്നതെന്ന്
അവർ അറിയുന്നില്ല. 21ഇവരോട് എന്നിലേക്കു
വരാൻ പറയുക. അവർ തങ്ങളുടെ വ്യവഹാരം
അവതരിപ്പിച്ച് ചർച്ച ചെയ്യട്ടെ.)
"വളരെക്കാലം മുമ്പു നടന്ന കാര്യങ്ങളെപ്പറ്റി
നിങ്ങളോടാരാണു പറഞ്ഞത്? വളരെ വളരെ
മുമ്പു മുതൽക്കേ ഇക്കാര്യങ്ങൾ നിങ്ങളോടു
പറഞ്ഞുകൊണ്ടിരുന്നതാരാണ്? യഹോവയായ
ഞാനാകുന്നു ഇക്കാര്യങ്ങൾ പറഞ്ഞത്. ഏക
ദൈവം ഞാനാകുന്നു. എന്നെപ്പോലെ മറ്റൊരു
ദൈവമുണ്ടോ? മറ്റൊരു നല്ല ദൈവമുണ്ടോ?
മനുഷ്യരെ രക്ഷിക്കുന്ന മറ്റൊരു ദൈവമുണ്ടോ?
ഇല്ല! മറ്റൊരു ദൈവമില്ല! 22വിദൂരദേശവാസി
കളേ, നിങ്ങളിനിയും വ്യാജദൈവങ്ങളെ പിന്തു
ടരുന്നത് നിർത്തുക. നിങ്ങൾ എന്നെ അനുഗ
മിച്ച് രക്ഷനേടുക. ഞാൻ ദൈവമാകുന്നു.
മറ്റൊരു ദൈവമില്ല. ഞാൻ മാത്രമാകുന്നു
ദൈവം.
23"ഞാൻ എൻെറ ശക്തിയാൽ ഈ വാഗ്ദാനം
ചെയ്യുന്നു. ഞാൻ വാഗ്ദാനം ചെയ്യുമ്പോൾ
ആ വാഗ്ദാനം സത്യമാകുന്നു. ഞാൻ വാഗ്ദാ
നം ചെയ്തവ സംഭവിക്കും! എല്ലാവരും എനിക്കു
മുമ്പിൽ നമസ്കരിക്കുകയും ചെയ്യും. എല്ലാവ
രും എന്നെ അനുഗമിക്കാമെന്ന് സത്യം ചെയ്യുക
യും ചെയ്യും. 24ജനം പറയും, 'നന്മയും ശക്തി
യും യഹോവയിൽ നിന്നേ വരികയുള്ളൂ.'"
ചിലർ യഹോവയിൽ കോപിഷ്ഠരാണ്.
പക്ഷേ യഹോവയുടെ സാക്ഷികൾ വരിക
യും യഹോവ ചെയ്തിരിക്കുന്ന കാര്യങ്ങളെ
പ്പറ്റി സംസാരിക്കുകയും ചെയ്യും. അങ്ങനെ,
കോപിക്കുന്ന അവർ ലജ്ജിതരാകും. 25യിസ്രാ
യേലുകാരെ നന്മ ചെയ്യാൻ യഹോവ സഹാ
യിക്കും. ജനം തങ്ങളുടെ ദൈവത്തിൽ അഭിമാനി
ക്കുകയും ചെയ്യും.

### വ്യാജദൈവങ്ങൾ പ്രയോജനമില്ലാത്തവർ

46 ബേലും നെബോയും എൻെറ മുമ്പിൽ
നമസ്കരിക്കും. ആ വ്യാജദൈവങ്ങൾ
വെറും പ്രതിമകൾ. മനുഷ്യർ ആ പ്രതിമകളെ
മൃഗങ്ങളുടെ പുറത്തു കയറ്റിക്കൊണ്ടു പോകു
ന്നു-ചുമക്കേണ്ട വലിയ ഭാരങ്ങൾ മാത്രമാണവ.
വ്യാജദൈവങ്ങൾ മനുഷ്യരെ ക്ഷീണിപ്പിക്കുക
മാത്രമേ ചെയ്യുന്നുള്ളൂ. 2ആ വ്യാജദൈവങ്ങളെ
ല്ലാം നമസ്കരിക്കും-അവയെല്ലാം നിലംപതി
ക്കും. ആ വ്യാജദൈവങ്ങൾക്ക് രക്ഷപെടാനാ
വില്ല-അവയെല്ലാം തടവുകാരെപ്പോലെ കൊ
ണ്ടുപോകപ്പെടും.

3"യാക്കോബിൻെറ കുടുംബമേ, എന്നെ ശ്രവി
ക്കുക! ഇപ്പോഴും ജീവിച്ചിരിക്കുന്ന യിസ്രായേ
ലുകാരേ, ശ്രദ്ധിക്കുക! ഞാൻ നിങ്ങളെ ചുമക്കു
കയായിരുന്നു. അമ്മമാരുടെ വയറ്റിലായിരുന്ന
പ്പോൾമുതൽ ഞാൻ നിങ്ങളെ ചുമന്നിരുന്നു.
4നിങ്ങൾ ജനിച്ചപ്പോൾ നിങ്ങളെ ഞാൻ ചുമ
ന്നു. വയസ്സാകുമ്പോഴും നിങ്ങളെ ഞാൻ ചുമ
ക്കും. നിങ്ങളുടെ തലമുടി നരയ്ക്കും. എന്നിരു
ന്നാലും നിങ്ങളെ ഞാൻ ചുമക്കും. എന്തുകൊ
ണ്ടെന്നാൽ, നിങ്ങളെ ഞാൻ സൃഷ്ടിച്ചു. നിങ്ങ
ളെ ഞാൻ തുടർന്നും ചുമക്കുകയും രക്ഷിക്കു
കയും ചെയ്യും.

5"എന്നെ മറ്റാരെങ്കിലുമായി താരതമ്യം
ചെയ്യാനാകുമോ? ഇല്ല! എനിക്കു സമാനനായി
ആരുമില്ല. എന്നെപ്പറ്റിയുള്ളതെല്ലാം മനസ്സിലാ
ക്കാൻ നിനക്കാവില്ല. എന്നെപ്പോലെ മറ്റൊന്നു
മില്ല. 6ചിലർക്കു സ്വർണ്ണവും വെള്ളിയും സമൃദ്ധ
മായുണ്ട്. അവരുടെ പണസഞ്ചിയിൽനിന്നും
സ്വർണ്ണം വീഴുന്നു. അവർ തങ്ങളുടെ വെള്ളി
തുലാസിൽ തൂക്കുന്നു. തടിയിൽ വ്യാജദൈവ
ത്തെ കൊത്തിയുണ്ടാക്കാനവർ കലാകാരനു
പണം കൊടുക്കുന്നു. പിന്നെ, അവർ നമസ്കരി
ക്കുകയും ആ വ്യാജദൈവങ്ങളെ ആരാധിക്കുക
യും ചെയ്യും. 7അവർ തങ്ങളുടെ വ്യാജദൈവ
ങ്ങളെ ചുമലിലേറ്റി നടക്കുന്നു. ആ വ്യാജദൈ
വം നിഷ്ഫലമാകുന്നു- മനുഷ്യർക്ക് അവയെ
ചുമക്കേണ്ടി വരുന്നു! പ്രതിമയെ മനുഷ്യർ നില
ത്തുറപ്പിക്കുന്നു; അവയ്ക്കു ചലിക്കാൻ കഴിയു
ന്നില്ല. ആ വ്യാജദൈവം ഒരിക്കലും അതിൻെറ
സ്ഥാനത്തുനിന്നും മാറുന്നില്ല. മനുഷ്യർ അതി
ൻെറ നേർക്ക് ആക്രോശിക്കും; പക്ഷേ അത്
മറുപടി പറയുന്നില്ല. ആ വ്യാജദൈവം ഒരു
പ്രതിമമാത്രം. മനുഷ്യരെ അവരുടെ ദുരിതങ്ങ
ളിൽനിന്നും രക്ഷിക്കാൻ അതിനാവില്ല.

8"നിങ്ങൾ പാപം ചെയ്തിരിക്കുന്നു. ഇതെ
പ്പറ്റി നിങ്ങൾ വീണ്ടും ചിന്തിക്കണം. ഇക്കാര്യ
ങ്ങൾ ഓർമ്മിക്കുകയും ശക്തരാകുകയും ചെയ്യു
ക. 9പണ്ടു സംഭവിച്ച കാര്യങ്ങൾ ഓർമ്മിക്കുക.
ഞാൻ ദൈവമാകുന്നു എന്ന് ഓർമ്മിക്കുക. വേ
റൊരു ദൈവമില്ല. ആ വ്യാജദൈവങ്ങൾ എന്നെ
പ്പോലെയല്ല.

10അവസാനത്തിൽ എന്തൊക്കെ സംഭവിക്കു
മെന്ന് ആരംഭത്തിലേ ഞാൻ നിങ്ങളോടു പറ
ഞ്ഞു. കുറേക്കാലം മുമ്പ്, അതുവരെ സംഭവി
ക്കാത്ത കാര്യങ്ങൾ ഞാൻ നിങ്ങളോടു പറഞ്ഞി
രുന്നു. ഞാനെന്തെങ്കിലും ആസൂത്രണം ചെയ്
താൽ അതു സംഭവിക്കുന്നു. ഞാനാഗ്രഹിക്കു
ന്നതു ഞാൻ ചെയ്യുന്നു. 11കിഴക്കുനിന്നും ഒരു
വനെ ഞാൻ വിളിക്കുകയും ചെയ്യുന്നു. അയാൾ
ഒരു കഴുകനെപ്പോലെയായിരിക്കും. അവൻ ഒരു
വിദൂരരാജ്യത്തുനിന്നും വരികയും ഞാൻ നിശ്ച
യിച്ച കാര്യങ്ങൾ ചെയ്യുകയും ചെയ്യും. ഇതൊ
ക്കെ ചെയ്യുമെന്ന് ഞാൻ നിങ്ങളോടു പറയു
ന്നു, ഞാനതു ചെയ്യുകയും ചെയ്യും. അവനെ
ഞാൻ സൃഷ്ടിച്ചു. അവനെ ഞാൻ കൊണ്ടുവ
രികയും ചെയ്യും!

12നിങ്ങൾക്കു വലിയ കരുത്തുണ്ടെന്നു നിങ്ങ
ളിൽ ചിലർ കരുതുന്നു-പക്ഷേ നല്ല കാര്യങ്ങ
ളൊന്നും നിങ്ങൾ ചെയ്യുന്നുമില്ല. എന്നെ ശ്രവി
ക്കുക! 13ഞാൻ നല്ല കാര്യങ്ങൾ ചെയ്യും! വൈ
കാതെ ഞാൻ എൻെറ ജനത്തെ രക്ഷിക്കും.
സീയോനിനും എൻെറ അത്ഭുതകരമായ
യിസ്രായേലിനും ഞാൻ രക്ഷ കൊണ്ടുവരും."

### ബാബിലോണിനുള്ള ദൈവസന്ദേശം

47 "ചെളിയിൽ വീണ് അവിടെത്തന്നെയി
രിക്കുക! കൽദയരുടെ കന്യകാപുത്രീ,
നിലത്തിരിക്കുക! നീയിപ്പോൾ ഭരണാധിപ
യല്ല! നീ മൃദുലയും ലോലവതിയുമാണെന്ന്
ജനം കരുതുകയില്ല.

2ഇനി നീ അത്യദ്ധ്വാനം ചെയ്യണം. തിരികല്ലെ
ടുത്തു ധാന്യം പൊടിച്ച് നീ മാവുണ്ടാക്കണം.
നിൻെറ മൂടുപടം മാറ്റുകയും മേലങ്കി അഴിച്ചു
കളയുകയും ചെയ്യുക. നീ നിൻെറ രാജ്യം
വിട്ടുപോകണം. മനുഷ്യർക്ക് നിൻെറ കാലുകൾ
കാണാനാവും വിധം നിൻെറ പാവാട ഉയർത്തു
കയും നദികൾ കടക്കുകയും ചെയ്യുക,

3പുരുഷന്മാർ നിൻെറ രഹസ്യഭാഗങ്ങൾ
കാണുകയും നിന്നെ ലൈംഗികമായി ഉപയോ
ഗിക്കുകയും ചെയ്യും. നിൻെറ ചീത്ത പ്രവൃത്തി
കൾക്ക് നിന്നെക്കൊണ്ടു ഞാൻ പകരം വീട്ടിക്കും.
നിന്നെ സഹായിക്കാൻ ഒരുത്തനും വരികയു
മില്ല.

4എൻെറ ജനം പറയുന്നു, 'ദൈവം ഞങ്ങളെ
രക്ഷിക്കുന്നു. അവൻെറ നാമം: സർവ്വശക്ത
നായ യഹോവ, യിസ്രായേലിൻെറ വിശുദ്ധ
നായവൻ എന്നാകുന്നു.'"

5"അതിനാൽ ബാബിലോണേ അവിടെ
ശാന്തമായിരിക്കുക. കൽദയരുടെ പുത്രീ, ഇരുട്ടി
ലേക്കു പോവുക. എന്തെന്നാൽ നീ ഇനി
അധികം കാലം 'രാജ്യങ്ങളുടെ റാണി' ആയി
രിക്കില്ല.

6എൻെറ ജനത്തോടു ഞാൻ കോപിച്ചിരുന്നു.
അവർ എൻേറതാകുന്നു. പക്ഷേ ഞാൻ കോപി
ച്ചിരുന്നു. അതിനാൽ അവരെ ഞാൻ പ്രമാണി
കളല്ലാതാക്കി. അവരെ ഞാൻ നിനക്കു തന്നു.
നീ അവരെ ശിക്ഷിക്കുകയും ചെയ്തു. പക്ഷേ
നീ അവരോടു കാരുണ്യം കാണിച്ചതേ ഇല്ല.
വൃദ്ധരെക്കൊണ്ടു പോലും നീ നന്നായി പണി
യെടുപ്പിച്ചു.

7നീ പറഞ്ഞു, 'ഞാൻ എന്നെന്നേക്കും ജീവി
ക്കും. ഞാനെപ്പോഴും റാണിയായിരിക്കും.' നീ
അവരോടു ചെയ്ത തിന്മകളെ നീയൊന്നു
ശ്രദ്ധിക്കുകകൂടി ചെയ്തില്ല. എന്തു സംഭവിക്കു
മെന്ന് നീ ചിന്തിച്ചില്ല.

8അതിനാൽ 'മനോഹരീ' ഇതു ശ്രദ്ധിക്കുക!
സുരക്ഷിതയെന്ന് നിനക്കു തോന്നുകയും 'പ്രമാ
ണിയായ ഏകവ്യക്തി ഞാനാകുന്നു. എന്നെ
പ്പോലെ പ്രധാനവ്യക്തിയായി ആരുമില്ല.
ഞാനൊരിക്കലും വിധവയാകില്ല. എനിക്കെ
പ്പോഴും കുട്ടികളുണ്ടായിരിക്കും' എന്നു നീ
സ്വയം പറയുകയും ചെയ്യുന്നു.

9ഈ രണ്ടു കാര്യങ്ങൾ പൊടുന്നനവേ നിന
ക്കു സംഭവിക്കും. ആദ്യം നിനക്കു നിൻെറ കുട്ടി
കൾ നഷ്ടപ്പെടും. പിന്നെ നിനക്കു നിൻെറ
ഭർത്താവ് നഷ്ടപ്പെടും. അതെ, സത്യമായും

നിനക്കിതു സംഭവിക്കും. നിന്റെ ജാലവിദ്യ
കളോ ചെപ്പടിവിദ്യകളോ നിന്നെ രക്ഷിക്കില്ല.
10നീ തിന്മകൾ ചെയ്യുന്നു, പക്ഷേ അപ്പോഴും
സുരക്ഷിതയെന്നു നിനക്കു തോന്നുന്നു. 'എന്റെ
തിന്മകൾ ആരും കാണുന്നില്ല.' എന്നു നീ സ്വയം
കരുതുന്നു. നിന്റെ ജ്ഞാനവും അറിവും
നിന്നെ രക്ഷിക്കുമെന്ന് നീ കരുതുന്നു. 'ഏക
വ്യക്തി ഞാനാകുന്നു. എന്നെപ്പോലെ പ്രമാണി
യായി ആരുമില്ല' എന്നു നീ സ്വയം കരുതുന്നു.
11പക്ഷേ നിനക്കു ദുരിതങ്ങളുണ്ടാകും. അതെ
പ്പോൾ സംഭവിക്കുമെന്നു നിനക്കറികയില്ല.
പക്ഷേ ദുരന്തത്തിന്റെ വരവായി. ആ ദുരിത
ങ്ങൾക്കു തടയിടാൻ നിനക്കൊന്നും ചെയ്യാനാ
വില്ല. എന്താണു സംഭവിച്ചതെന്നു പോലും
അറിയാത്തവിധത്തിൽ നീ വേഗത്തിൽ നശി
പ്പിക്കപ്പെടും!
12ജീവിതത്തിലുടനീളം ജാലവിദ്യകളും
ചെപ്പടിവിദ്യകളും പഠിക്കാൻ നീ അത്യദ്ധ്വാ
നം ചെയ്തു. അതിനാൽ നിന്റെ ജാലവിദ്യ
യും ചെപ്പടിവിദ്യയുമൊക്കെ ഉപയോഗിക്കാൻ
തുടങ്ങുക! ആ ജാലവിദ്യകൾ നിന്നെ സഹായി
ച്ചേക്കാം. നിനക്കാരെയെങ്കിലും പേടിപ്പിക്കാൻ
കഴിഞ്ഞേക്കാം.
13നിനക്ക് വളരെയധികം ഉപദേഷ്ടാക്കളുണ്ട്.
അവർ തരുന്ന ഉപദേശങ്ങൾ നിനക്കു മടുത്തോ?
എങ്കിൽ നിന്റെ നക്ഷത്രനിരീക്ഷകരെ അയ
യ്ക്കുക. മാസാരംഭം പറയാനവർക്കു കഴിയും.
അതിനാൽ നിനക്കു ദുരിതങ്ങളെപ്പോൾ ഉണ്ടാ
കുമെന്ന് അവർക്ക് നിന്നോടു പറയാനായേ
ക്കാം.
14പക്ഷേ അവർ തങ്ങളെത്തന്നെ രക്ഷിക്കാൻ
പോലും കഴിയാത്തവരായിരിക്കും. അവർ വൈ
ക്കോൽപോലെ കത്തും. അപ്പംചുടാൻ പോലും
കനൽ അവശേഷിക്കാത്തതുപോലെ അവർ
വേഗത്തിൽ കത്തും. കായാനൊരല്പം തീ പോ
ലും അവശേഷിക്കില്ല.
15നീ എന്തിനുവേണ്ടിയൊക്കെ കഠിനാദ്ധ്വാ
നം ചെയ്തോ അതിനൊക്കെ അങ്ങനെ സംഭ
വിക്കും. നിന്റെ ജീവിതത്തിലുടനീളം നീയു
മായി വ്യാപാരം നടത്തിയവർ നിന്നെ വിട്ടു
പോകും. ഓരോരുത്തരും അവനവന്റെ വഴിയേ
പോകും. നിന്നെ രക്ഷിക്കാൻ ആരും അവശേഷി
ക്കുകയുമില്ല."

## ദൈവം തന്റെ ലോകത്തെ ഭരിക്കുന്നു

48 യഹോവ പറയുന്നു, "യാക്കോബിന്റെ
കുടുംബമേ, എന്നെ ശ്രവിക്കുക! നിങ്ങൾ
സ്വയം 'യിസ്രായേൽ' എന്നു വിളിക്കുന്നു.
നിങ്ങൾ യെഹൂദയുടെ കുടുംബക്കാരാണ്.
നിങ്ങൾ യഹോവയുടെ നാമത്തിൽ വാഗ്ദാന
ങ്ങൾ ചെയ്യുന്നു. യിസ്രായേലിന്റെ ദൈവ
ത്തെ നിങ്ങൾ വാഴ്ത്തുന്നു. പക്ഷേ അങ്ങനെ
ചെയ്യുമ്പോൾ നിങ്ങൾ വിശ്വസ്തരോ ആത്മാ
ർത്ഥതയുള്ളവരോ അല്ല."
2അതെ, അവർ വിശുദ്ധനഗരത്തിലെ പൗര
ന്മാരാകുന്നു. യിസ്രായേലിന്റെ ദൈവത്തെ
അവർ ആശ്രയിക്കുന്നു. സർവ്വശക്തനായ
യഹോവ എന്നാകുന്നു അവന്റെ നാമം.
3"സംഭവിക്കുന്ന കാര്യങ്ങൾ ഞാൻ പണ്ടേ
പ്രവചിച്ചതാണ്. അക്കാര്യങ്ങളെപ്പറ്റിയെല്ലാം
ഞാൻ നിങ്ങളോടു പറഞ്ഞു. പെട്ടെന്നു ഞാൻ
അതെല്ലാം സംഭവിപ്പിക്കുകയും ചെയ്തു.
4നിങ്ങൾ കഠിനഹൃദയരെന്നറിയാമെന്നതു
കൊണ്ടാണ് ഞാനതൊക്കെ ചെയ്തത്. ഞാൻ
പറഞ്ഞതെന്തെങ്കിലും വിശ്വസിക്കാൻ നിങ്ങൾ
കൂട്ടാക്കിയില്ല. നിങ്ങൾ വളയാത്ത ഇരുമ്പുപോ
ലെയും വെങ്കലം പോലെയും കഠിനഹൃദയരാ
യിരുന്നു.
5അതിനാൽ എന്തു സംഭവിക്കുമെന്ന് വളരെ
പ്പണ്ടുതന്നെ ഞാൻ നിന്നോടു പറഞ്ഞിരുന്നു.
അവ സംഭവിക്കുന്നതിനു വളരെ മുമ്പുതന്നെ
ഇക്കാര്യങ്ങൾ ഞാൻ പ്രവചിച്ചിരുന്നു. 'നമ്മളു
ണ്ടാക്കിയ ദേവന്മാരിതു ചെയ്തു' എന്നു നിങ്ങ
ൾക്കു പറയാൻ കഴിയാതാക്കാനാണ് ഞാനിതു
ചെയ്തത്. 'നമ്മുടെ വിഗ്രഹങ്ങൾ, നമ്മുടെ
പ്രതിമകൾ, ഇതൊക്കെ സംഭവിപ്പിച്ചു' എന്നു
നിങ്ങൾ പറയാതിരിക്കാനാണു ഞാനിതു
ചെയ്തത്."

## യിസ്രായേലുകാരെ ശുദ്ധീകരിക്കാൻ ദൈവം ശിക്ഷിക്കുന്നു

6"സംഭവിച്ചതെല്ലാം നിങ്ങൾ കേൾക്കുകയും
കാണുകയും ചെയ്തു. അതിനാൽ ആ വാർത്ത
നിങ്ങൾ മറ്റുള്ളവരോടു പറയണം. ഇപ്പോൾ
നിങ്ങൾക്കിനിയും അറിയാത്ത പുതിയ കാര്യ
ങ്ങളെപ്പറ്റി ഞാൻ പറയാം.
7ഇതൊന്നും പണ്ടുണ്ടായ കാര്യങ്ങളല്ല. ഇതൊ
ക്കെ ഇപ്പോൾ നടക്കുന്ന കാര്യങ്ങളാണ്. ഇന്ന
ത്തേതിനു മുമ്പ് നിങ്ങൾ ഇക്കാര്യങ്ങളെപ്പറ്റി
കേട്ടിരിക്കയില്ല. 'ഞങ്ങൾക്കിതറിയാവുന്നതാ
ണല്ലോ' എന്നു പറയാൻ നിങ്ങൾക്കാവില്ല.
8പക്ഷേ അപ്പോഴും നിങ്ങളെന്നെ ശ്രവിച്ചില്ല!
നിങ്ങളൊന്നും പഠിച്ചുമില്ല! ഞാൻ പറഞ്ഞതൊ
ന്നും ചെവിക്കൊള്ളാൻ നിങ്ങൾ കൂട്ടാക്കിയില്ല.
നിങ്ങൾ എനിക്കെതിരാകുമെന്ന് ആരംഭം മുത
ൽക്കേ എനിക്കറിയാമായിരുന്നു. ജനിച്ചപ്പോൾ
മുതൽ നിങ്ങൾ എനിക്കെതിരെ കലാപം കാട്ടി
യിരുന്നു.
9പക്ഷേ ഞാൻ ക്ഷമാശീലനായിരിക്കും. ഇതു
ഞാൻ എനിക്കായി ചെയ്യും. കോപാകുലനായി
നിങ്ങളെ നശിപ്പിക്കാത്തതിന് മനുഷ്യർ എന്നെ
വാഴ്ത്തും. എന്റെ കാത്തിരിപ്പിന് നിങ്ങ
ളെന്നെ വാഴ്ത്തും.
10നോക്കൂ, നിങ്ങളെ ഞാൻ ശുദ്ധരാക്കും. മനു
ഷ്യർ വെള്ളിയെ അഗ്നിയിൽ ശുദ്ധീകരി
ക്കുന്നു. പക്ഷേ ദുരിതങ്ങളിലൂടെയായിരിക്കും
ഞാൻ നിങ്ങളെ ശുദ്ധീകരിക്കുക.
11ഞാനിത് എനിക്കായി സ്വയം ചെയ്യും-
എനിക്കായി! ഞാൻ പ്രമാണിയല്ലാത്തതുപോ
ലെ നിങ്ങളെന്നെ പരിഗണിക്കില്ല! ചില വ്യാജ
ദൈവങ്ങൾ എന്റെ തേജസ്സും സ്തുതിയും
കൈയടക്കാൻ ഞാൻ അനുവദിക്കയില്ല!
12യാക്കോബേ, എന്നെ ശ്രവിക്കുക! യിസ്രാ
യേലേ, എന്റെ ജനമാകാൻ നിന്നെ ഞാൻ
വിളിച്ചു. അതിനാൽ എന്നെ ശ്രവിക്കുക! ആരം
ഭം ഞാനാകുന്നു! അവസാനവും ഞാനാകുന്നു!
13എന്റെ സ്വന്തം കൈകൾകൊണ്ട് ഞാൻ
ഭൂമിയെ സൃഷ്ടിച്ചു. എന്റെ വലതുകരം ആകാ
ശത്തെ സൃഷ്ടിച്ചു. ഞാനവരെ വിളിക്കു
കയാണെങ്കിൽ, അവരൊന്നിച്ച് എന്റെ
മുമ്പിൽ വരും.
14നിങ്ങളെല്ലാവരും ഇവിടെ വന്ന് എന്നെ
ശ്രവിക്കുക! ഇതൊക്കെ സംഭവിക്കുമെന്ന് ഏതെ
ങ്കിലും വ്യാജദൈവം പറഞ്ഞോ? ഇല്ല!" ബാബി
ലോണുകാരോടും കൽദയരോടും യഹോവ
ആഗ്രഹിക്കുന്നത് അവൻ തെരഞ്ഞെടുത്തവൻ
ചെയ്യും.

15യഹോവ പറയുന്നു, “അവനെ ഞാൻ വിളി
ക്കുമെന്ന് ഞാൻ നിങ്ങളോടു പറഞ്ഞതാണ്.
അവനെ ഞാൻ കൊണ്ടുവരികയും ചെയ്യും!
അവനെ ഞാൻ വിജയിപ്പിക്കും.
16ഇവിടെ വന്ന് എന്നെ ശ്രവിക്കുക! ബാബി
ലോൺ ഒരു രാഷ്ട്രമായി ആരംഭിച്ചപ്പോൾ
ഞാനവിടെയുണ്ടായിരുന്നു. ഞാൻ പറഞ്ഞത്
ആളുകൾ മനസ്സിലാക്കുന്നതിന് ആരംഭംമുതൽ
ക്കേ ഞാൻ വ്യക്തമായി സംസാരിച്ചിരുന്നു.”
അനന്തരം യെശയ്യാവു പറഞ്ഞു, “ഇപ്പോൾ,
എന്റെ യജമാനനായ യഹോവ എന്നെയും
അവന്റെ ആത്മാവിനെയും നിങ്ങളോടിതു പറ
യാനയയ്ക്കുന്നു. 17യിസ്രായേലിന്റെ വിശു
ദ്ധനും രക്ഷകനുമായ യഹോവ പറയുന്നു,
“നിന്റെ ദൈവമാകുന്ന യഹോവ ഞാനാ
കുന്നു. സഹായകരമായ കാര്യങ്ങൾ ചെയ്യാൻ
നിന്നെ ഞാൻ പഠിപ്പിക്കുന്നു. നീ പോകേണ്ട
വഴിയേ നിന്നെ ഞാൻ നയിക്കുന്നു.
18നീയെന്നെ അനുസരിച്ചിരുന്നെങ്കിൽ, സമാ
ധാനം നിന്നിലേക്കു നിറഞ്ഞൊഴുകുന്ന നദി
പോലെ വരുമായിരുന്നു. സമുദ്രത്തിലെ തിരമാ
ലകൾ പോലെ നിനക്കു പിന്നെയും പിന്നെയും
നന്മകളുണ്ടാകുമായിരുന്നു.
19നീയെന്നെ അനുസരിച്ചിരുന്നെങ്കിൽ, നിന
ക്കൊരുപാടു കുട്ടികളുണ്ടാകുമായിരുന്നു. അവർ
മണൽത്തരികൾപോലെയായിരുന്നേനെ.
നീയെന്നെ അനുസരിച്ചിരുന്നെങ്കിൽ നീ നശി
പ്പിക്കപ്പെടുമായിരുന്നില്ല. നീ എന്നോടൊപ്പം
തുടരുമായിരുന്നു.”
20എന്റെ ജനമേ, ബാബിലോൺ വിട്ടുപോ
വുക! എന്റെ ജനമേ, കൽദയരിൽ നിന്നും
ഓടിപ്പോവുക! ഈ വാർത്ത ആഹ്ലാദത്തോടെ
ജനത്തോടു പറയുക! ഭൂമിയിലെ വിദൂരദേശ
ങ്ങളിലൊക്കെ ഈ വാർത്ത പരത്തുക! മനുഷ്യ
രോടു പറയുക, “തന്റെ ദാസനായ യാക്കോ
ബിനെ യഹോവ രക്ഷിച്ചു!
21യഹോവ തന്റെ ജനത്തെ മരുഭൂമിയിലൂടെ
നയിച്ചു. പക്ഷേ അവർക്കു ദാഹമുണ്ടായില്ല!
എന്തുകൊണ്ടെന്നാൽ അവൻ തന്റെ ജനത്തി
നായി പാറയിൽനിന്നും വെള്ളം പ്രവഹിപ്പി
ച്ചു! അവൻ പാറപിളർക്കുകയും അതിൽനിന്നും
വെള്ളം പ്രവഹിക്കുകയും ചെയ്തു!”
22പക്ഷേ, യഹോവ ഇത്രയുംകൂടി പറഞ്ഞു,
“ദുഷ്ടന്മാർക്ക് സമാധാനമുണ്ടായിരിക്കയില്ല!”

## ദൈവം തന്റെ വിശിഷ്ട ദാസനെ വിളിക്കുന്നു

49 വിദൂര ദേശവാസികളേ, എന്നെ ശ്രവി
ക്കുക! സകലഭൂനിവാസികളും ശ്രദ്ധിക്കു
ക! ഞാൻ ജനിക്കും മുമ്പേ, യഹോവ അവനെ
സേവിക്കാൻ എന്നെ വിളിച്ചു. അമ്മയുടെ ഗർഭ
ത്തിലായിരിക്കെത്തന്നെ യഹോവ എന്റെ
പേരുവിളിച്ചു.
2യഹോവ അവനുവേണ്ടി സംസാരിക്കാൻ
എന്നെ ഉപയോഗിക്കുന്നു. മൂർച്ചയേറിയ വാളു
പോലെ അവൻ എന്നെ ഉപയോഗിക്കുന്നു.
പക്ഷേ, അവൻ തന്റെ കൈയിൽ ഒളിപ്പിച്ച്
എന്നെ സംരക്ഷിക്കുകയും ചെയ്യുന്നു. കൂർത്ത
അമ്പുപോലെ അവനെന്നെ ഉപയോഗിക്കുന്നു.
പക്ഷേ തന്റെ ആവനാഴിയിൽ എന്നെ ഒളിപ്പി
ക്കുകയും ചെയ്യുന്നു.
3യഹോവ എന്നോടു പറഞ്ഞു, “യിസ്രായേ
ലേ, നീയെന്റെ ദാസനാകുന്നു. നിന്നോടൊപ്പം
ഞാൻ അത്ഭുതങ്ങൾ പ്രവർത്തിക്കുകയും
ചെയ്യും.”
4ഞാൻ പറഞ്ഞു, “ഞാൻ വെറുതേ കഠിനാ
ദ്ധ്വാനം ചെയ്തു. പ്രയോജനമുള്ളതൊന്നും
ഞാൻ ചെയ്തില്ല. എന്റെ ശക്തി മുഴുവൻ
ഉപയോഗിച്ചു, പക്ഷേ ഞാൻ യഥാർത്ഥത്തി
ലൊന്നും ചെയ്യുന്നില്ല. അതിനാൽ എന്നെക്കൊ
ണ്ട് എന്തുചെയ്യണമെന്ന് യഹോവ നിശ്ചയി
ക്കട്ടെ. എന്റെ പ്രതിഫലം ദൈവം നിശ്ചയി
ക്കണം.
5യഹോവ എന്നെ അമ്മയുടെ വയറ്റിൽ
സൃഷ്ടിച്ചു. അതിനാൽ ഞാനവന്റെ ദാസനാ
യിരിക്കും. യാക്കോബിനെയും യിസ്രായേലി
നെയും ഞാൻ അവനിലേക്കു തിരികെ കൊണ്ടു
വരികയും വേണം. യഹോവ എന്നെ മഹത്വ
പ്പെടുത്തും. എന്റെ ദൈവത്തിൽനിന്നും എനി
ക്കു ശക്തി ലഭിക്കും.” യഹോവ എന്നോടു പറ
ഞ്ഞു,
6“എന്റെ ദാസനാകുന്ന നീ എനിക്കു വേണ്ടി
യാക്കോബിന്റെ ഗോത്രങ്ങളെ ഉയർത്തുകയും
യിസ്രായേലിന്റെ അവശിഷ്ടരെ പൂർവ്വസ്ഥി
തിയിലാക്കുകയും ചെയ്യും. യാക്കോബിന്റെ
ഗോത്രങ്ങൾ എന്നിലേക്കു മടങ്ങിവരും. പക്ഷേ
നിനക്കു മറ്റൊരു ജോലിയുണ്ട്; അത് ഇതിനെ
ക്കാളും പ്രധാനമാണ്! നിന്നെ ഞാൻ എല്ലാ
രാഷ്ട്രങ്ങൾക്കും പ്രകാശമാക്കും. ഭൂമിയിലെ
സകലജനത്തിനും നീ എന്റെ രക്ഷയുടെ മാർ
ഗ്ഗമായിരിക്കും.”
7യഹോവ, യിസ്രായേലിന്റെ വിശുദ്ധനായ
വൻ, യിസ്രായേലിന്റെ രക്ഷകൻ പറയുന്നു,
“എന്റെ ദാസൻ വിനീതനാകുന്നു. അവൻ
ഭരണാധിപന്മാരെ സേവിക്കുന്നു. പക്ഷേ ജനം
അവനെ വെറുക്കുന്നു. പക്ഷേ, രാജാക്കന്മാർ
അവനെ കാണുകയും അവനെ ആദരിക്കാൻ
നിൽക്കുകയും ചെയ്യും. വലിയ നേതാക്കന്മാർ
അവന്റെ മുമ്പിൽ നമസ്കരിക്കും.” യിസ്രായേ
ലിന്റെ വിശുദ്ധനാകുന്ന യഹോവ ആഗ്രഹി
ക്കുന്നതിനാൽ അങ്ങനെ സംഭവിക്കും. യഹോവ
യിൽ ആശ്രയിക്കാം. നിന്നെ തെരഞ്ഞെടുത്ത
വൻ അവനാകുന്നു.

## രക്ഷയുടെ ദിവസം

8യഹോവ പറയുന്നു, “ഞാനെന്റെ കരുണ
കാട്ടുന്ന ഒരു വിശിഷ്ടദിനം വരും. അന്നു ഞാൻ
നിന്റെ പ്രാർത്ഥനകൾക്കു മറുപടി നൽകും.
ഞാൻ നിന്നെ രക്ഷിക്കുന്ന ഒരു വിശേഷദിന
മുണ്ടാകും. അന്നു ഞാൻ നിന്നെ രക്ഷിക്കും.
നിന്നെ സംരക്ഷിക്കും. എനിക്കു മനുഷ്യരുമായി
ഒരു കരാറുണ്ടെന്നതിന് നീ സാക്ഷ്യമായിരിക്കു
കയും ചെയ്യും. രാജ്യം ഇപ്പോൾ നശിപ്പിക്കപ്പെ
ട്ടെങ്കിലും നീയത് ഉടമസ്ഥനു തിരികെ നൽകും.
9തടവുകാരോടു ‘തടവറയിൽനിന്നും പുറത്തു
വരൂ’ എന്ന് നീ പറയും. ഇരുട്ടിൽ കഴിയുന്നവ
രോടു ‘ഇരുട്ടിൽനിന്നും പുറത്തു വരൂ’ എന്നു
നീ പറയും. അവർ യാത്രചെയ്യുമ്പോൾ ഭക്ഷി
ക്കും. മൊട്ടക്കുന്നുകളിൽപ്പോലും അവർക്ക് ഭക്ഷ
ണം ലഭിക്കും.
10അവർക്ക് വിശക്കുകയില്ല. ദാഹിക്കുകയു
മില്ല. സൂര്യതാപമോ കാറ്റോ അവരെ ബാധിക്കു
കയില്ല. എന്തെന്നാൽ ദൈവം അവരെ ആശ്വ
സിപ്പിക്കുകയും നയിക്കുകയും ചെയ്യുന്നു. ജല
പ്രവാഹങ്ങൾക്കരികിലൂടെ ദൈവം അവരെ
നയിക്കും.

11എന്റെ ജനത്തിനായി ഞാനൊരു പാത
യൊരുക്കും. പർവ്വതങ്ങൾ ഇടിച്ചു നിരത്തപ്പെ
ടും, താഴ്ന്ന പാതകൾ ഉയർത്തപ്പെടും.
12ഇതാ! വിദൂരദേശങ്ങളിൽ നിന്ന് ആളുകൾ
എന്റെയടുത്തേക്കു വരുന്നു. വടക്കുനിന്നും
പടിഞ്ഞാറുനിന്നും ആളുകൾ എന്റെയടുത്തേ
ക്കു വരുന്നു. ഈജിപ്തിലെ അസ്വാനിൽനിന്നും
ആളുകൾ എന്റെയടുത്തേക്കു വരുന്നു."
13സ്വർഗ്ഗങ്ങളേ, ഭൂമിയേ ആഹ്ലാദിക്കൂ! പർവ്വ
തങ്ങളേ, ആഹ്ലാദാരവം മുഴക്കൂ! എന്തെന്നാൽ
യഹോവ തന്റെ ജനത്തെ ആശ്വസിപ്പിക്കുന്നു.
തന്റെ ദരിദ്രജനത്തോടു യഹോവ നന്മ
കാട്ടുന്നു.

## സീയോൻ ഉപേക്ഷിക്കപ്പെട്ടവൾ

14പക്ഷേ ഇപ്പോൾ സീയോൻ പറയുന്നു,
"യഹോവ എന്നെ ഉപേക്ഷിച്ചു. എന്റെ യജമാ
നൻ എന്നെ മറന്നു."
15പക്ഷേ ഞാൻ പറയുന്നു, "ഒരു സ്ത്രീക്കു
തന്റെ കുഞ്ഞിനെ മറക്കാനാവുമോ? ഇല്ല! താൻ
പ്രസവിച്ച കുട്ടിയെ സ്ത്രീയ്ക്കു മറക്കാനാവു
മോ? ഇല്ല! സ്ത്രീയ്ക്കു തന്റെ മക്കളെ മറക്കാൻ
കഴിയില്ല. എനിക്ക് (യഹോവ) നിന്നെയും മറ
ക്കാനാവില്ല.
16നോക്കുക, നിന്റെ പേര് ഞാനെന്റെ കൈ
യിൽ എഴുതിയിരിക്കുന്നു. നിന്നെപ്പറ്റി ഞാൻ
എപ്പോഴും ഓർക്കുന്നു!
17നിന്റെ കുട്ടികൾ നിന്റെയടുത്തേക്കു മട
ങ്ങിവരും. നിന്നെ തോല്പിച്ചവർ നിന്നെ ഒറ്റയ്ക്കു
വിട്ടുപോകും."

## യിസ്രായേലിന്റെ ജനം തിരികെവരുന്നു

18മുകളിലേക്കു നോക്കുക! നിനക്കു ചുറ്റിലും
നോക്കുക! നിന്റെ കുട്ടികളെല്ലാം ഒരുമിച്ച്
നിന്റെയടുത്തേക്കു വരുന്നു. യഹോവ പറയു
ന്നു, "എന്റെ ജീവനാണെ വാഗ്ദാനം ചെയ്യു
ന്നു: നിന്റെ കുട്ടികൾ നീ കഴുത്തിലണിയുന്ന
ആഭരണം പോലെയായിരിക്കും. മണവാട്ടിക്ക്
കഴുത്താഭരണം പോലെയായിരിക്കും നിന്റെ
കുട്ടികൾ.
19നീ ഇപ്പോൾ തകർക്കപ്പെടുകയും തോല്പിക്ക
പ്പെടുകയും ചെയ്തിരിക്കുന്നു. നിന്റെ ദേശം
ഉപയോഗശൂന്യമാകുന്നു. പക്ഷേ ചെറിയൊരു
കാലത്തിനുശേഷം നിന്റെ നാട്ടിൽ ധാരാളം
മനുഷ്യരുണ്ടാകും. നിന്നെ നശിപ്പിച്ചവർ ദൂരെ,
ദൂരെയായിരിക്കും.
20നിനക്കു നഷ്ടപ്പെട്ട കുട്ടികളെയോർത്ത് നീ
ദു:ഖിച്ചിരുന്നു, പക്ഷേ ആ കുട്ടികൾ 'അവിടം
തീരെ ചെറിയതാണ്! ഞങ്ങൾക്കു വസിക്കാൻ
വിശാലമായ സ്ഥലം തരൂ. എന്നു നിന്നോടു
പറയും.
21അപ്പോൾ നീ സ്വയം പറയും, 'ആരാണെ
നിക്കീ കുട്ടികളെയെല്ലാം തന്നത്? ഇതു കൊള്ളാ
മല്ലോ. ഞാൻ ദു:ഖിതയും ഏകാകിയുമായി
രുന്നു. ഞാൻ പരാജിതയും എന്റെ ജനത്തിൽ
നിന്നകറ്റപ്പെട്ടവളുമായിരുന്നു. പിന്നെ ആരാണ്
ഈ കുട്ടികളെ എനിക്കു തന്നത്? നോക്കൂ, ഞാൻ
ഒറ്റപ്പെട്ടവളായിരുന്നു. ഈ കുട്ടിളെല്ലാം എവിടെ
നിന്നു വന്നു?'"
22എന്റെ യജമാനനായ യഹോവ പറയുന്നു,
"ഞാൻ രാഷ്ട്രങ്ങളുടെ നേർക്ക് എന്റെ കൈ
വീശും. എന്റെ പതാക ഞാൻ എല്ലാവരും
കാണത്തക്ക വിധത്തിൽ ഉയർത്തും. അപ്പോള
വർ നിന്റെ കുട്ടികളെ നിന്റെയടുത്തേക്കു
കൊണ്ടുവരും. അവർ നിന്റെ കുട്ടികളെ
സ്വന്തം ചുമലിലേറ്റുകയും കൈയിലെടുക്കുക
യും ചെയ്യും.
23നിന്റെ കുട്ടികൾക്ക് രാജാക്കന്മാർ ഗുരുക്ക
ന്മാരാകും. രാജപുത്രിമാർ അവരെ പരിപാലി
ക്കും. ആ രാജാക്കന്മാരും രാജപുത്രിമാരും നിനക്കു
മുമ്പിൽ നമസ്കരിക്കും. നിന്റെ പാദത്തിലെ
ചെളിയിൽ അവർ ചുംബിക്കും. അപ്പോൾ
ഞാനാണു യഹോവ എന്നു നീ അറിയും.
അപ്പോൾ, എന്നിൽ ആശ്രയിക്കുന്നവൻ നിരാ
ശനാവുകയില്ലെന്ന് നീ അറിയും."
24ശക്തനായ പടയാളി യുദ്ധത്തിൽ നേടിയ
ധനം നിനക്ക് അവനിൽ നിന്നെടുക്കാൻ കഴി
യില്ല. ശക്തനായ ഭടൻ കാവൽ നിൽക്കുമ്പോൾ
തടവുകാരനു രക്ഷപ്പെടാൻ കഴിയില്ല.
25എന്നാൽ യഹോവ പറയുന്നു, "തടവുകാർ
രക്ഷപ്പെടും. ആരെങ്കിലും വന്ന് തടവുകാരെ
ശക്തനായ ഭടനിൽനിന്നും രക്ഷിക്കും. ഇതെങ്ങ
നെ സംഭവിക്കും? നിന്റെ യുദ്ധങ്ങൾ ഞാൻ
ചെയ്യും. നിന്റെ കുട്ടികളെ ഞാൻ രക്ഷിക്കും.
26ആ ജനം നിന്നെ മുറിവേല്പിച്ചു. പക്ഷേ
അവരെക്കൊണ്ട് ഞാൻ അവരുടെ തന്നെ ശരീരം
തീറ്റിക്കും. അവരുടെ സ്വന്തം രക്തം അവർ
കുടിക്കുന്ന വീഞ്ഞാകും. അപ്പോൾ യഹോവയാ
ണ് നിന്നെ രക്ഷിച്ചതെന്ന് എല്ലാവരും അറിയും.
യാക്കോബിന്റെ ശക്തനായവൻ നിന്നെ രക്ഷി
ച്ചുവെന്ന് എല്ലാമനുഷ്യരും അറിയും."

## സ്വന്തം പാപങ്ങൾ മൂലം യിസ്രാ യേൽ ശിക്ഷിക്കപ്പെട്ടു

50 യഹോവ പറയുന്നു, "യിസ്രായേൽജന
മേ, നിങ്ങളുടെ അമ്മയായ യെരൂശലേ
മിനെ ഞാൻ ഉപേക്ഷിച്ചുവെന്ന് നിങ്ങൾ പറ
യുന്നു, എന്നാൽ അതിനുള്ള നിയമപത്രമെ
വിടെ? എന്റെ കുട്ടികളേ, ഞാനാർക്കെങ്കിലും
കടം വീട്ടാനുണ്ടോ? കടം വീട്ടാൻ ഞാൻ നിങ്ങ
ളെ വിറ്റുവോ? ഇല്ല! നിങ്ങൾ ചെയ്ത പാപങ്ങ
ളാലാണ് നിങ്ങൾ വിൽക്കപ്പെട്ടത്. നിങ്ങളുടെ
തിന്മകളാലാണ് നിങ്ങളുടെ അമ്മ (യെരൂശ
ലേം) പറഞ്ഞയയ്ക്കപ്പെട്ടത്.
2ഞാൻ ഭവനത്തിൽ വന്നപ്പോൾ അവിടെ
ആരുമുണ്ടായിരുന്നില്ല. ഞാൻ ഒരുപാടു വിളി
ച്ചു. പക്ഷേ ആരും വിളികേട്ടില്ല. ഞാൻ
നിങ്ങളെ രക്ഷിക്കാനാളല്ലെന്നു നിങ്ങൾ കരുതു
ന്നുവോ? നിങ്ങളുടെ ദുരിതങ്ങളിൽ നിന്നെല്ലാം
നിങ്ങളെ രക്ഷിക്കാനുള്ള ശക്തി എനിക്കുണ്ട്.
നോക്കൂ, കടലിനോടു ഞാൻ വരണ്ടുപോകാൻ
കല്പിച്ചാൽ അതു വരണ്ടു പോകും! മത്സ്യങ്ങൾ
വെള്ളമില്ലാതെ ചാകുകയും ചീഞ്ഞളിയുകയും
ചെയ്യും.
3എനിക്ക് ആകാശത്തെ ഇരുണ്ടതാക്കാം. ദു:ഖ
ത്തിന്റെ വസ്ത്രം പോലെ ആകാശത്തെ ഇരു
ട്ടുകൊണ്ടു മൂടാൻ എനിക്കു കഴിയും."

## ദൈവത്തിന്റെ ദാസൻ സത്യമായും ദൈവത്തെ ആശ്രയിക്കുന്നു

4എന്റെ യജമാനനായ യഹോവ എനിക്കു
പഠിപ്പിക്കാനുള്ള കഴിവു തന്നു. അതിനാൽ
ഞാനിപ്പോൾ ഈ ദു:ഖിതരെ പഠിപ്പിക്കുന്നു.
എല്ലാ പ്രഭാതത്തിലും അവനെന്നെ ഉണർത്തു
കയും വിദ്യാർത്ഥിയെപ്പോലെ എന്നെ പഠിപ്പി
ക്കുകയും ചെയ്യുന്നു. 5എന്റെ യജമാനനായ
യഹോവ എന്നെ പഠിക്കാൻ സഹായിക്കുകയും
ഞാനവനെതിരെ തിരിയാതിരിക്കുകയും ചെ

യ്യുന്നു. ഞാനവൻെറ മാർഗ്ഗം വെടിയുകയില്ല.
6എന്നെ അടിക്കുവാൻ ഞാനവരെ അനുവദി
ക്കും. എൻെറ താടിരോമങ്ങൾ പിഴുതെടുക്കാൻ
ഞാനവരെ അനുവദിക്കും. അവരെന്നെ ഉപദ്ര
വിക്കുകയോ എൻെറ മുഖത്തേക്കു തുപ്പുകയോ
ചെയ്യുമ്പോൾ ഞാനെൻെറ മുഖം ഒളിപ്പിക്കുക
യില്ല. 7എൻെറ യജമാനനായ യഹോവ എന്നെ
സഹായിക്കും. അതിനാൽ അവരുടെ വാക്കു
കൾ എന്നെ മുറിവേല്പിക്കുകയില്ല. ഞാൻ ശക്ത
നാകും. ഞാൻ നിരാശിതനാവുകയില്ലെന്ന്
എനിക്കറിയാം.

8യഹോവ എന്നോടൊപ്പമാകുന്നു. ഞാൻ
നിഷ്കളങ്കനെന്ന് അവൻ തെളിയിക്കുന്നു. അതി
നാൽ ഞാനൊരപരാധിയാണെന്നു തെളിയി
ക്കാൻ ആർക്കും കഴിയില്ല. ഞാൻ തെറ്റുകാരനെ
ന്നു തെളിയിക്കാൻ ആരെങ്കിലും ആഗ്രഹിക്കുന്നു
വെങ്കിൽ അയാൾ എൻെറയടുത്തു വരികയും
നമുക്കൊരു വിചാരണ നടത്തുകയും ചെയ്യാം.
9പക്ഷേ നോക്കൂ, എൻെറ യജമാനനായ യഹോ
വ എന്നെ രക്ഷിക്കുന്നു. അതിനാൽ എന്നെ
ദുഷ്ടനായി ചിത്രീകരിക്കാൻ ആർക്കും കഴിക
യില്ല. അവരെല്ലാവരും വിലകെട്ട പഴയ വസ്ത്ര
ങ്ങൾ പോലെയായിത്തീരും. അവ ചിതലരി
ക്കും.

10യഹോവയെ ആദരിക്കുന്നവർ, അവൻെറ
ദാസനും ചെവികൊടുക്കും. എന്തു സംഭവിക്കു
മെന്നറിയാതെ ആ ദാസൻ പൂർണ്ണമായും ദൈ
വത്തിൽ ആശ്രയിച്ചു ജീവിക്കുന്നു. അവൻ
സത്യമായും യഹോവയുടെ നാമത്തിൽ വിശ്വ
സിക്കുന്നു, ആ ദാസൻ തൻെറ ദൈവത്തിൽ
വിശ്വസിക്കുകയും ചെയ്യുന്നു.

11"നോക്കൂ, നിങ്ങൾ തോന്നിയതുപോലെ
ജീവിക്കുന്നു. നിങ്ങൾ സ്വന്തം അഗ്നിയും ദീപ
ശിഖയും തെളിയിക്കുന്നു. അതിനാൽ നിങ്ങ
ളുടെ രീതിയിൽത്തന്നെ ജീവിക്കുക. പക്ഷേ
നിങ്ങൾ ശിക്ഷിക്കപ്പെടും! നിങ്ങൾ സ്വന്തം
അഗ്നിയിലും ദീപത്തിലും വീണു നശിക്കും.
ഞാനതു സംഭവിപ്പിക്കും."

## യിസ്രായേൽ അബ്രാഹാമി നെപ്പോലെയാകണം

51 "നിങ്ങൾ ചിലർ നല്ലവരായി ജീവി
ക്കാൻ വിഷമിക്കുന്നു. സഹായത്തിനായി
നിങ്ങൾ യഹോവയെ സമീപിക്കുന്നു. ഞാൻ
പറയുന്നതു ശ്രദ്ധിക്കുക. നിൻെറ പിതാവായ
അബ്രാഹാമിനെ നോക്കുക. നിന്നെ മുറിച്ചെ
ടുത്ത പാറയാണവൻ. 2അബ്രാഹാം നിൻെറ
പിതാവാകുന്നു, നീ അവനെ നോക്കണം. നീ
സാറായേയും-നിനക്കു ജന്മം തന്ന സ്ത്രീ-നോ
ക്കണം. ഞാൻ വിളിച്ചപ്പോൾ അബ്രാഹാം ഒറ്റ
യ്ക്കായിരുന്നു. പിന്നെ, ഞാനവനെ അനുഗ്ര
ഹിച്ചു. അവൻ ഒരു മഹാകുടുംബം ആയിത്തീ
രുകയും ചെയ്തു. അവനിൽനിന്ന് ഒരുപാടൊ
രുപാടു പേർ വന്നു."

3അതേപോലെ യഹോവ സീയോനിനെയും
അവളുടെ സകല വിജനസ്ഥലങ്ങളെയും
ആശ്വസിപ്പിക്കും. യഹോവയ്ക്കു അവളെച്ചൊ
ല്ലിയും അവളുടെ ജനത്തെച്ചൊല്ലിയും വ്യസ
നം തോന്നുകയും അവൾക്കായി അവനൊരു
മഹത്തായ കാര്യം ചെയ്യുകയും ചെയ്യും. യഹോ
വ മരുഭൂമിയെ മാറ്റും. മരുഭൂമി ഏദെൻ തോട്ടം
പോലെ ഒരു തോട്ടമാകും. ആ ദേശം ശൂന്യമായി
രുന്നു, പക്ഷേ അത് യഹോവയുടെ പൂന്തോട്ടം
പോലെയായിത്തീരും. അവിടെയുള്ളവർ വള
രെവളരെ ആഹ്ലാദിക്കും. അവിടെയുള്ളവർ
തങ്ങളുടെ ആഹ്ലാദം പ്രകടിപ്പിക്കും. കൃതജ്ഞത
യെയും വിജയത്തെയുംപറ്റി അവർ ഗാനങ്ങൾ
പാടുകയും ചെയ്യും.

4"എൻെറ ജനമേ, എന്നെ ശ്രവിക്കുക! എൻെറ
തീരുമാനങ്ങൾ മനുഷ്യർക്കു ജീവിതത്തിൻെറ
നേരായ വഴി കാണിച്ചു കൊടുക്കുന്ന പ്രകാശ
മാണ്.

5എൻെറ നീതിബോധം ഞാനുടനെ കാണി
ച്ചുകൊടുക്കും. വൈകാതെ നിങ്ങളെ ഞാൻ
രക്ഷിക്കും. ഞാനെൻെറ ശക്തിയുപയോഗിക്കു
കയും സകലരാഷ്ട്രങ്ങളെയും വിധിക്കുകയും
ചെയ്യും. സകല വിദൂരദേശങ്ങളും എനിക്കായി
കാത്തിരിക്കുന്നു. എൻെറ ശക്തി അവരെ രക്ഷി
ക്കുന്നതിനാണവർ കാത്തിരിക്കുന്നത്.

6മുകളിൽ സ്വർഗ്ഗത്തിലേക്കു നോക്കുക! താഴെ
നിങ്ങൾക്കു ചുറ്റുമുള്ള ഭൂമിയെ നോക്കുക!
ആകാശം പുകമേഘങ്ങൾ പോലെ മറയും. ഭൂമി
വിലകെട്ട വസ്ത്രങ്ങൾ പോലെയാകും. ഭൂമിയി
ലെ മനുഷ്യർ മരിക്കും, പക്ഷേ എൻെറ രക്ഷ
നിത്യമായി തുടരും. എൻെറ നന്മ ഒരിക്കലും
അവസാനിക്കയില്ല.

7നന്മയെന്തെന്നു മനസ്സിലാക്കുന്നവർ എന്നെ
ചെവിക്കൊള്ളുക. എൻെറ വചനങ്ങൾ അനു
സരിക്കുന്നവർ ഞാൻ ഉപദേശിക്കുന്ന കാര്യ
ങ്ങൾ കേൾക്കണം. ദുഷ്ടന്മാരെ ഭയപ്പെടേണ്ട
തില്ല. അവർ നിങ്ങളോടു പറയുന്ന ദുഷിച്ച
കാര്യങ്ങളെയും ഭയപ്പെടേണ്ടതില്ല.

8എന്തുകൊണ്ടെന്നാൽ, അവർ പഴകിയ
വസ്ത്രംപോലെയായിരിക്കും. അവ ചിതലു
തിന്നും. അവർ കമ്പിളി പോലെയായിരിക്കും.
പുഴുക്കൾ അവ തിന്നും. പക്ഷേ എൻെറ നന്മ
നിത്യമായി തുടരും. എൻെറ രക്ഷ എന്നും
എന്നെന്നും തുടരും."

## ദൈവത്തിൻെറ സ്വന്തം ശക്തി അവൻെറ ജനത്തെ രക്ഷിക്കും

9യഹോവയുടെ കരമേ, ഉണരൂ! എഴുന്നേ
ൽക്കൂ! ശക്തമാകൂ! നീ പണ്ടു ചെയ്തതുപോലെ,
പുരാതനകാലം മുതൽ നിനക്കുള്ളതുപോലെ
നിൻെറ ശക്തി പ്രയോഗിക്കൂ. രഹബിനെ
തോല്പിച്ച ശക്തി നീയാകുന്നു. വ്യാളിയെ നീ
തോല്പിച്ചു.

10സമുദ്രത്തെ നീ വറ്റിച്ചു! അഗാധതകളിലെ
വെള്ളം നീ വറ്റിച്ചു! സമുദ്രത്തിൻെറ അത്യഗാ
ധഭാഗങ്ങളെ നീയൊരു പാതയാക്കി. നിൻെറ
ജനം ആ പാത മറികടക്കുകയും രക്ഷിക്കപ്പെ
ടുകയും ചെയ്തു.

11യഹോവ തൻെറ ജനത്തെ രക്ഷിക്കും. അവർ
ആഹ്ലാദത്തോടെ സീയോനിലേക്കു മടങ്ങും.
അവർ വളരെ വളരെ സന്തുഷ്ടരായിരിക്കും.
അവരുടെ തലകളിൽ നിത്യമായുള്ള കിരീടം
പോലെയായിരിക്കും അവരുടെ ആഹ്ലാദം.
അവർ സന്തോഷംകൊണ്ടു പാടുന്നുണ്ടാവും.
സങ്കടങ്ങളെല്ലാം മാഞ്ഞു പോകും.

12യഹോവ പറയുന്നു, "നിങ്ങളെ ആശ്വസി
പ്പിക്കുന്നവൻ ഞാനാകുന്നു. പിന്നെ നിങ്ങളെ
ന്തിനു മനുഷ്യരെ ഭയപ്പെടുന്നു. ജീവിക്കുകയും
മരിക്കുകയും ചെയ്യുന്ന വെറും മനുഷ്യരാണ
വർ. പുല്ലിനെപ്പോലെ മരിക്കുന്ന വെറും മനു
ഷ്യർ."

13യഹോവ നിങ്ങളെ സൃഷ്ടിച്ചു. തൻെറ
ശക്തിയാൽ അവൻ ഭൂമിയെ സൃഷ്ടിച്ചു. തൻെറ
ശക്തിയാൽ അവൻ ആകാശത്തെ ഭൂമിക്കുമേൽ

വിടർത്തുകയും ചെയ്തു! പക്ഷേ നിങ്ങൾ അവ
നെയും അവൻെറ ശക്തിയെയും മറന്നു. അതി
നാൽ എപ്പോഴും നിങ്ങളെ ഉപദ്രവിക്കുന്ന കോ
പിഷ്ഠരെ നിങ്ങൾ ഭയപ്പെടുന്നു. നിങ്ങളെ നശി
പ്പിക്കാൻ അവരാലോചിച്ചു. പക്ഷേ അവരി
പ്പോഴെവിടെ? അവരെല്ലാം പോയിരിക്കുന്നു!
14തടവറയിലുള്ളവർ വൈകാതെ സ്വതന്ത്ര
രാക്കപ്പെടും. അവർ തടവറയിൽ വച്ചു മരിക്കു
കയോ ചീഞ്ഞളിയുകയോ ഇല്ല. അവർക്ക്
ആവശ്യത്തിനു ഭക്ഷണം ലഭിക്കും.
15“യഹോവയാകുന്ന ഞാനാകുന്നു നിങ്ങ
ളുടെ ദൈവം. ഞാൻ സമുദ്രത്തെ ഇളക്കുകയും
തിരകളെയുണ്ടാക്കുകയും ചെയ്യുന്നു.” (സർവ്വശ
ക്തനായ യഹോവ എന്നാകുന്നു അവൻെറ
പേര്.)
16“എൻെറ ദാസാ, നീ പറയേണ്ട വാക്കുകൾ
ഞാൻ നിനക്കു നൽകാം. പിന്നെ ഞാൻ നിന്നെ
എൻെറ കൈകൾ കൊണ്ടു പൊതിഞ്ഞു സംര
ക്ഷിക്കും. പുതിയ സ്വർഗ്ഗവും ഭൂമിയും സൃഷ്ടി
ക്കാൻ നിന്നെ ഞാനുപയോഗിക്കും. യിസ്രാ
യേലിനോടു ‘നിങ്ങൾ എൻെറ ജനമാകുന്നു.’
എന്നു പറയാൻ നിന്നെ ഞാനുപയോഗിക്കും.”

### യിസ്രായേലിനെ ദൈവം ശിക്ഷിച്ചു

17ഉണരൂ! ഉണരൂ! യെരൂശലേമേ, എഴുന്നേ
ൽക്കൂ! യഹോവ നിന്നിൽ വളരെ കോപിച്ചി
രുന്നു. അതിനാൽ നിങ്ങൾ ശിക്ഷിക്കപ്പെട്ടിരി
ക്കുന്നു. ഈ ശിക്ഷ നിനക്കു കുടിയ്ക്കാനുള്ള
ഒരു കോപ്പ വിഷം പോലെയായിരുന്നു. നീ
അതു കുടിക്കുകയും ചെയ്തു.
18യെരൂശലേമിൽ ധാരാളം മനുഷ്യരുണ്ടായി
രുന്നു. പക്ഷേ അവരിലാരും അവളുടെ നേതാ
ക്കളായില്ല. അവൾ വളർത്തിയ കുട്ടികളിലാരും
അവളെ നയിക്കാൻ മാർഗദർശികളുമായില്ല.
19രണ്ടു വീതം ദുരിതങ്ങളാണ് യെരൂശലേമിനു
വന്നത്. മോഷണവും ആഹാരനിയന്ത്രണവും;
കൊടും പട്ടിണിയും യുദ്ധവും.
നിങ്ങൾ യാതനയനുഭവിച്ചപ്പോൾ സഹായി
ക്കാൻ ആരുമുണ്ടായിരുന്നില്ല. ആരും നിങ്ങ
ളോടു കരുണ കാട്ടിയില്ല. 20നിങ്ങളുടെ ജനം
ക്ഷീണിതരായി. അവർ നിലത്തു വീണുകിട
ന്നു. ഓരോ വഴിമുക്കിലും അവർ കിടപ്പുണ്ടായി
രുന്നു. അവർ വലയിൽ കടുങ്ങിയ മൃഗങ്ങളെ
പ്പോലെയായിരുന്നു. ഇനിയും ശിക്ഷ സഹി
ക്കാൻ വയ്യാത്തത്ര ശിക്ഷ അവർക്കു യഹോവ
യുടെ കോപത്താൽ കിട്ടി. താനവർക്ക് ഇനിയും
ശിക്ഷ നൽകുമെന്ന് ദൈവം പറഞ്ഞപ്പോൾ
അവർ കുടുതൽ ദുർബ്ബലരായി.
21പാവം യെരൂശലേമേ, എന്നെ ശ്രവിക്കുക.
വീഞ്ഞു കുടിക്കാതെ തന്നെ നീ ഒരു കുടിയനെ
പ്പോലെ ക്ഷീണിതയായിരിക്കുന്നു. ആ “വിഷ
ക്കോപ്പ”യാൽ നീ ദുർബ്ബലയായിരിക്കുന്നു.
22നിൻെറ ദൈവവും യജമാനനുമായ
യഹോവ തൻെറ ജനത്തിനായി യുദ്ധംചെയ്യും.
അവൻ നിന്നോടു പറയുന്നു, “നോക്കൂ, ഞാൻ
ഈ ‘വിഷക്കോപ്പ’ നിന്നിൽ നിന്നെടുത്തുമാറ്റു
ന്നു. എൻെറ കോപത്തെ ഞാൻ നിന്നിൽ
നിന്നെടുത്തു മാറ്റുന്നു. ഇനിയും നീയെൻെറ
കോപം കൊണ്ടു ശിക്ഷിക്കപ്പെടുകയില്ല.
23ഇനി, നിന്നെ പീഡിപ്പിക്കുന്നവരെ ശിക്ഷി
ക്കാൻ ഞാനെൻെറ കോപം ഉപയോഗിക്കും.
അവർ നിന്നെ കൊല്ലാൻ ശ്രമിച്ചു. അവർ
നിന്നോടു പറഞ്ഞു, ‘ഞങ്ങളുടെ മുമ്പിൽ നമ
സ്കരിക്കുക, ഞങ്ങൾ നിൻെറമേൽകൂടി നട
ക്കട്ടെ!’ അവർ നിന്നെക്കൊണ്ട് അവരുടെ
മുമ്പിൽ നമസ്കരിപ്പിച്ചു. അനന്തരം അവൻ
നിൻെറ പുറത്തുകൂടി ചെളിയിലെന്നപോലെ
നടക്കുകയും ചെയ്തു. നിങ്ങൾ അവർക്കു നട
ന്നുപോകാനുള്ള വഴിപോലെയായിരുന്നു.

### യിസ്രായേൽ രക്ഷിക്കപ്പെടും

52 ഉണരൂ! ഉണരൂ സീയോനേ! നിൻെറ
മഹത്വമാർന്ന ഉടയാടകളണിഞ്ഞ് ഒരു
ങ്ങുക! നിൻെറ ശക്തി ധരിക്കുക! വിശുദ്ധയെരൂ
ശലേമേ, എഴുന്നേൽക്കുക! ദൈവത്തെ പിൻപ
റ്റാമെന്നു സമ്മതിക്കാത്ത ജനം ഇനിയും നിന്നി
ലേക്കു പ്രവേശിക്കയില്ല. അവർ നിർമ്മലരും
ശുദ്ധരുമല്ല.
2പൊടിതട്ടിക്കളയുക! നിങ്ങളുടെ വിസ്മയ
കരമായ വസ്ത്രങ്ങൾ ധരിക്കുക! സീയോൻെറ
പുത്രിയായ യെരൂശലേമേ, നീയൊരു തടവുകാ
രിയായിരുന്നു. എന്നാലിപ്പോൾ നിൻെറ കഴു
ത്തിൽ കെട്ടിയിരിക്കുന്ന ചങ്ങലയിൽനിന്നും
സ്വയം മോചിക്കുക!
3യഹോവ പറയുന്നു, “നിങ്ങൾ പണത്തി
നായി വിൽക്കപ്പെട്ടില്ല. അതിനാൽ നിങ്ങളെ
മോചിപ്പിക്കാൻ ഞാൻ പണമുപയോഗിക്ക
യില്ല.”
4എൻെറ യജമാനനായ യഹോവ പറയുന്നു,
“എൻെറ ജനം താമസിക്കാനായി ഈജിപ്തി
ലേക്കു പോവുകയും അനന്തരം അടിമകളാവു
കയും ചെയ്തു. പിന്നീട് അശ്ശൂർ അവരെ അടി
മകളാക്കി. 5ഇപ്പോഴെന്തു സംഭവിച്ചുവെന്നു
നോക്കുക! മറ്റൊരു രാഷ്ട്രം എൻെറ ജനതയെ
പിടികൂടിയിരിക്കുന്നു. എൻെറ ജനത്തിന് ആ
രാഷ്ട്രം വില നൽകിയില്ല. ഈ രാജ്യം എൻെറ
ജനത്തെ ഭരിക്കുകയും അവരെ പരിഹസിക്കു
കയും ചെയ്യുന്നു. അവരെപ്പോഴും എന്നെ ദുഷി
ച്ചു പറയുന്നു.”
6യഹോവ പറയുന്നു, “ഇതു സംഭവിച്ചിരി
ക്കുന്നു, അതിനാൽ എൻെറ ജനം എന്നെപ്പറ്റി
പഠിക്കും. ഞാനാരെന്ന് എൻെറ ജനം അറിയും.
എൻെറ ജനം എൻെറ പേരറിയും. ഞാനാണ്
അവരോടു സംസാരിക്കുന്നതെന്ന് അവർ അറി
യുകയും ചെയ്യും.”
7ഒരു ദൂതൻ സദ്വാർത്തയുമായി കുന്നിലേ
ക്കു വരുന്നത് അത്ഭുകരമായൊരു ദൃശ്യമാണ്.
“സമാധാനം! നമ്മൾ രക്ഷിക്കപ്പെട്ടിരിക്കുന്നു!
നിങ്ങളുടെ ദൈവം രാജാവാകുന്നു!” എന്ന് ഒരു
ദൂതൻ പ്രഖ്യാപിക്കുന്നതു കേൾക്കുക വിസ്മയ
കരമാണ്.
8നഗരകാവൽക്കാർ ആക്രോശിച്ചു തുടങ്ങു
ന്നു. അവരെല്ലാമൊന്നിച്ച് ആഹ്ലാദിക്കുന്നു!
എന്തുകൊണ്ടെന്നാൽ യഹോവ സീയോനിലേ
ക്കു മടങ്ങുന്നത് അവരെല്ലാവരും കാണുന്നു.
9യെരൂശലേമേ, നശിപ്പിക്കപ്പെട്ട നിൻെറ മന്ദി
രങ്ങൾ വീണ്ടും ആഹ്ലാദി ക്കുന്നവയായിത്തീരും.
നിങ്ങളെല്ലാവരും ഒരുമിച്ച് ആഹ്ലാദിക്കും. എന്തു
കൊണ്ടെന്നാൽ യഹോവ യെരൂശലേമിനോടു
കരുണ കാട്ടും. യഹോവ തൻെറ ജനത്തെ രക്ഷി
ക്കും.
10യഹോവ തൻെറ വിശുദ്ധശക്തി സകല
രാഷ്ട്രത്തോടും കാണിക്കും. ദൈവം തൻെറ
ജനത്തെ രക്ഷിക്കുന്നതെങ്ങനെയെന്ന് സകല
വിദൂരരാഷ്ട്രങ്ങളും കാണും.
11നിങ്ങൾ ബാബിലോൺ വിടണം! ആ
സ്ഥലം വിടുക! പുരോഹിതന്മാരേ, ആരാധന
യ്ക്കുപയോഗിച്ച സാധനങ്ങൾ നിങ്ങൾ ചുമ

ക്കുന്നു. അതിനാൽ നിങ്ങൾ സ്വയം ശുദ്ധീകരി
ക്കുക. ശുദ്ധമല്ലാത്ത ഒന്നിനെയും സ്പർശിക്ക
രുത്.
12നിങ്ങൾ ബാബിലോൺ വിടും. പക്ഷേ
അവർ തിടുക്കത്തിൽ നിങ്ങളെ ഓടിക്കയില്ല.
നിങ്ങൾ ഓടിച്ചുവിടപ്പെടുകയില്ല. നിങ്ങൾ നട
ന്നിറങ്ങും, യഹോവ നിങ്ങളോടൊപ്പം നടക്കു
കയും ചെയ്യും. യഹോവ നിങ്ങൾക്കു മുമ്പേ
ഉണ്ടായിരിക്കും. യിസ്രായേലിൻെറ ദൈവം
നിങ്ങൾക്കു പിന്നിലും ഉണ്ടായിരിക്കും.

### ദൈവത്തിൻെറ, യാതനയനു ഭവിക്കുന്ന ദാസൻ

13"എൻെറ ദാസനെ നോക്കുക. അവൻ
വളരെ വിജയിയും പ്രധാനിയുമായിരിക്കും.
ഭാവിയിൽ ജനം അവനെ മഹത്വപ്പെടുത്തു
കയും ആദരിക്കുകയും ചെയ്യും.
14"പക്ഷേ, എൻെറ ദാസനെ കണ്ടപ്പോൾ
ധാരാളംപേർ ഞെട്ടുകയുണ്ടായി. അവൻ ഒരു
മനുഷ്യനെന്ന് അവർക്കു തിരിച്ചറിയാനാകാ
ത്തത്ര ഭീകരമായ നിലയിൽ അവനു പീഡ
നമേറ്റിരുന്നു. 15പക്ഷേ, കൂടുതൽ പേർ വിസ്മ
യിക്കും. രാജാക്കന്മാർ അവനെ അത്ഭുതത്തോ
ടെ നോക്കും. പക്ഷേ ഒരക്ഷരവും അവർ ഉരി
യാടുകയില്ല. എൻെറ ദാസനെപ്പറ്റിയുള്ള കഥ
അവർ കേട്ടില്ല-സംഭവിച്ചത് അവർ കണ്ടു.
അവർ ആ കഥകേട്ടില്ല, പക്ഷേ മനസ്സിലാക്കി."
53 ഞങ്ങൾ വിളിച്ചു പറഞ്ഞ കാര്യങ്ങൾ
സത്യത്തിൽ വിശ്വസിച്ചതാര്? യഹോ
വയുടെ ശിക്ഷ സത്യത്തിൽ സ്വീകരിച്ചതാര്?
2അവൻ യഹോവയ്ക്കുമുമ്പിൽ ഒരു ചെടി
പോലെ വളർന്നു. വരണ്ട ഭൂമിയിൽ വളരുന്ന
തൈ പോലെയായിരുന്നു അവൻ. അവന്
പ്രത്യേകതയൊന്നുമില്ലായിരുന്നു. അവനു
പ്രത്യേക തേജസ്സൊന്നുമുണ്ടായിരുന്നില്ല. അവ
നെ നോക്കിയാൽ നമുക്കവനോട് ഇഷ്ടം തോ
ന്നുന്ന തരത്തിൽ ഒരു പ്രത്യേകതയും അവനു
ണ്ടായിരുന്നില്ല. 3മനുഷ്യർ അവനെ പരിഹ
സിച്ചു. കൂട്ടുകാർ അവനെ വിട്ടുപോയി.
അവൻ വളരെ വേദനിക്കുന്ന ഒരു മനുഷ്യനാ
യിരുന്നു. അവൻ രോഗങ്ങൾ നന്നായി അറി
ഞ്ഞു. മനുഷ്യർ അവനെ ഒന്നു ശ്രദ്ധിക്കാനുള്ള
മര്യാദ പോലും കാണിച്ചില്ല. നാം അവനെ
ഒന്നു ശ്രദ്ധിക്കുകപോലുമുണ്ടായില്ല.
4പക്ഷേ അവൻ നമ്മുടെ രോഗത്തെ ഏറ്റെ
ടുത്തു അവൻേറതാക്കി. അവൻ നമ്മുടെ വേദന
കളേറ്റു. പക്ഷേ നാം കരുതിയത് ദൈവം
അവനെ ശിക്ഷിക്കുകയാണെന്നായിരുന്നു. അവ
നെന്തോ ചെയ്തതിനാൽ ദൈവം അവനെ
അടിക്കുന്നുവെന്നാണു നാം കരുതിയത്. 5പക്ഷേ
നമ്മുടെ തെറ്റുകൾക്കുള്ള വേദന അവൻ അനു
ഭവിക്കുകയായിരുന്നു. നമ്മുടെ പാപങ്ങൾക്ക്
അവൻ ഞെരുക്കപ്പെട്ടു. നമ്മുടെ കടം-ശിക്ഷ-
അവനു നൽകിയിരിക്കുന്നു. അവൻെറ വേദന
മൂലം നാം സൗഖ്യമുള്ളവരായിരിക്കുന്നു.
6പക്ഷേ അവനിതു ചെയ്തതിനുശേഷവും നാം
ദൂരെ കുഞ്ഞാടിനെപ്പോലെ അലഞ്ഞു. നമ്മ
ളെല്ലാം നമ്മുടെ വഴിയേപോയി. യഹോവ
നമ്മളെ നമ്മുടെ അപരാധത്തിൽനിന്നും മോചി
പ്പിക്കുകയും നമ്മുടെ അപരാധങ്ങളെല്ലാം അവ
ൻെറമേൽ വയ്ക്കുകയും ചെയ്തതിനു ശേഷ
മാണു നമ്മളിതു ചെയ്തത്.
7അവൻ വേദനിപ്പിക്കപ്പെടുകയും ശിക്ഷിക്ക
പ്പെടുകയും ചെയ്തു. പക്ഷേ അവൻ ഒരിക്കലും
പ്രതിഷേധിച്ചില്ല. അവൻ ഒന്നും പറഞ്ഞില്ല-
ബലിക്കുവേണ്ടി നയിക്കപ്പെടുന്ന ആടിനെപ്പോ
ലെയും രോമംവെട്ടുമ്പോൾ ഒരു ശബ്ദവു
മുണ്ടാക്കാത്ത കുഞ്ഞാടിനെപ്പോലെയുമായിരു
ന്നു അവൻ. സ്വയം പ്രതിരോധിക്കാൻ അവൻ
ഒരിക്കലും തൻെറ വായ് പിളർന്നില്ല. 8മനുഷ്യർ
അവനെ പിടിച്ചു കൊണ്ടുപോവുകയും അവ
നോടു നീതി കാട്ടാതിരിക്കുകയും ചെയ്തു.
ജീവിക്കുന്ന മനുഷ്യരുടെ ദേശത്തുനിന്നും
അവൻ ഓടിക്കപ്പെട്ടതിനാൽ അവൻെറ ഭാവി
കുടുംബത്തെപ്പറ്റി ആർക്കും ഒന്നും പറയാനാ
വില്ല. എൻെറ ജനത്തിൻെറ പാപത്തിൻെറ
വിലയ്ക്കായി അവൻ ശിക്ഷിക്കപ്പെട്ടു.
9അവൻ മരണത്തിൽ ധനികന്മാരോടൊപ്പം
ആയിരുന്നു. ദുഷ്ടന്മാരോടൊപ്പം സംസ്കരിക്ക
പ്പെട്ടു. അവൻ ഒരു തെറ്റും ചെയ്തില്ല-ഒരിക്കലും
നുണ പറഞ്ഞില്ല- എന്നിട്ടും അവന് ഇങ്ങനെ
യൊക്കെ സംഭവിച്ചു.
10അവനെ തരിപ്പണമാക്കാൻ യഹോവ നിശ്ച
യിച്ചു. അവൻ യാതനയനുഭവിക്കണമെന്നു
യഹോവ നിശ്ചയിച്ചു. അങ്ങനെ ദാസൻ മരി
ക്കേണ്ടവനായി സ്വയം സമർപ്പിച്ചു. പക്ഷേ
അവൻ വളരെ വളരെ കാലത്തേക്കു ഒരു പു
തിയ ജീവിതം നയിക്കും. അവൻ തൻെറ ജന
ത്തെ കാണും. താൻ ചെയ്യണമെന്ന് യഹോവ
യാഗ്രഹിക്കുന്നതെല്ലാം അവൻ പൂർത്തീകരി
ക്കും.
11മാനസികമായി അവൻ വളരെ യാതനകള
നുഭവിക്കുമെങ്കിലും സംഭവിക്കുന്ന നന്മകൾ
അവൻ കാണും. താൻ പഠിക്കുന്ന കാര്യങ്ങളിൽ
അവൻ തൃപ്തനാകും. എൻെറ നല്ല ദാസൻ
ധാരാളം പേരെ അപരാധികളല്ലാതാക്കും; അവ
രുടെ അപരാധങ്ങൾ അവൻ എടുത്തുകളയും.
12ഇക്കാരണത്താൽ എൻെറ ജനങ്ങൾക്കിടയിൽ
ഞാൻ അവനു പ്രതിഫലം നൽകും. ശക്തന്മാ
ർക്കുള്ളതിൻെറയെല്ലാം ഒരുപങ്ക് അവനുണ്ടായി
രിക്കും. അവനായി ഞാനിതു ചെയ്യും. എന്തു
കൊണ്ടെന്നാൽ അവൻ മനുഷ്യർക്കായി തൻെറ
ജീവിതം നൽകുകയും മരിക്കുകയും ചെയ്തു.
അവനൊരു കുറ്റവാളിയായിരുന്നുവെന്ന് ജനം
പറഞ്ഞു. പക്ഷേ, അനേകമനേകം പേരുടെ
പാപങ്ങൾ അവൻ ദൂരീകരിച്ചു എന്നതാണു
പരമാർത്ഥം. ഇപ്പോഴവൻ പാപം ചെയ്തവർ
ക്കുവേണ്ടി വാദിക്കുകയും ചെയ്യുന്നു."

### തൻെറ ജനത്തെ ദൈവം മടക്കി കൊണ്ടുവരുന്നു

54 സ്ത്രീയേ, സന്തോഷവതിയാകൂ! നീ
വന്ധ്യയാകുന്നു. പക്ഷേ, നീ ഏറ്റവും
സന്തോഷിക്കണം! യഹോവ പറയുന്നു, "ഒറ്റ
യ്ക്കു കഴിയുന്ന സ്ത്രീയ്ക്കു ഭർത്താവിനോ
ടൊപ്പം കഴിയുന്ന സ്ത്രീയെക്കാൾ കുട്ടികളു
ണ്ടാകും."
2നിൻെറ കൂടാരം വലുതാക്കുക. നിൻെറ
വാതിലുകൾ മലർക്കെ തുറക്കുക. നിൻെറ ഭവ
നത്തെ വികസിപ്പിക്കുന്നതു നിർത്തരുത്.
നിൻെറ കൂടാരം വിശാലവും ശക്തവുമാക്കുക.
3എന്തുകൊണ്ടെന്നാൽ നീ വളരെ വളരും.
നിൻെറ മക്കൾക്ക് നിരവധി രാഷ്ട്രങ്ങളിൽ
നിന്നും മനുഷ്യരെ ലഭിക്കും. നിൻെറ മക്കൾ
നശിപ്പിക്കപ്പെട്ട നഗരങ്ങളിൽ വീണ്ടും കുടി
യേറും.
4ഭയപ്പെടേണ്ടതില്ല! നീ നിരാശപ്പെടുകയില്ല.
മനുഷ്യർ നിന്നെ ദുഷിച്ചു സംസാരിക്കുകയില്ല.

നീ അപമാനിക്കപ്പെടുകയില്ല. ചെറുപ്പമായിരുന്നപ്പോൾ നിനക്കു നാണക്കേടു തോന്നിയിരുന്നു. എന്നാലിപ്പോൾ ആ നാണക്കേടു നീ മറക്കും. നിനക്കു ഭർത്താവിനെ നഷ്ടപ്പെട്ടപ്പോൾ തോന്നിയ അപമാനം നീ ഓർമ്മിക്കുകയില്ല.

5എന്തുകൊണ്ടെന്നാൽ, നിന്റെ ഭർത്താവ് നിന്നെ സൃഷ്ടിച്ചവനാ(ദൈവം)കുന്നു. സർവശക്തനായ യഹോവ എന്നാകുന്നു അവന്റെ പേര്. യിസ്രായേലിന്റെ സംരക്ഷകൻ അവനാകുന്നു. യിസ്രായേലിന്റെ വിശുദ്ധൻ അവനാകുന്നു. സകലഭൂമിയുടെയും ദൈവം എന്ന് അവൻ വിളിക്കപ്പെടുകയും ചെയ്യും!

6നീ ഭർത്താവ് ഉപേക്ഷിച്ചുപോയ ഒരു സ്ത്രീയെപ്പോലെയായിരുന്നു. നിനക്കു വളരെ വ്യസനമുണ്ടായി. പക്ഷേ യഹോവ നിന്നെ അവന്റേതാകുവാൻ വിളിച്ചു. നീ യൗവ്വനത്തിൽ വിവാഹം കഴിഞ്ഞ് ഭർത്താവ് ഉപേക്ഷിച്ചു പോയവളെപ്പോലെയായിരുന്നു എന്നാൽ തന്റേതായിരിക്കുവാൻ ദൈവം നിന്നെ വിളിച്ചു.

7ദൈവം പറയുന്നു, "ഞാൻ നിന്നെ ഉപേക്ഷിച്ചു. പക്ഷേ അത് കുറച്ചൊരുകാലത്തേക്കു മാത്രം. വീണ്ടും നിന്നെ ഞാൻ എന്റെകൂടെ കൂട്ടും. നിന്നോടു ഞാൻ മഹാകാരുണ്യം കാട്ടുകയും ചെയ്യും.

8ഞാൻ നിന്നോടു വളരെ കോപാകുലനാകുകയും കുറച്ചുകാലത്തേക്കു നിന്നിൽനിന്ന് ഒളിച്ചിരിക്കുകയും ചെയ്തു. പക്ഷേ, നിന്നെ ഞാൻ എന്നെന്നേക്കും കാരുണ്യം കൊണ്ടു സമാധാനിപ്പിക്കും." നിന്റെ രക്ഷകനായ യഹോവയാണിതു പറഞ്ഞത്.

### ദൈവം എപ്പോഴും തന്റെ ജനത്തെ സ്നേഹിക്കുന്നു

9ദൈവം പറയുന്നു, "ഓർമ്മിക്കുക, നോഹയുടെ കാലത്ത് ഞാൻ പ്രളയം കൊണ്ട് ലോകത്തെ ശിക്ഷിച്ചു. പക്ഷേ ഇനിയൊരിക്കലും പ്രളയംകൊണ്ടു താൻ ലോകത്തെ നശിപ്പിക്കില്ലെന്ന് നോഹയോടു ഞാൻ ഒരു വാഗ്ദാനം ചെയ്തു. അതേപോലെ ഞാൻ ഇനിയൊരിക്കലും നിന്നോടു കോപിക്കുകയില്ലെന്നും, ശാസിക്കുകയില്ലെന്നും നിന്നോടു വാഗ്ദാനം ചെയ്യുന്നു."

10യഹോവ പറയുന്നു, "പർവ്വതങ്ങൾ അപ്രത്യക്ഷമായേക്കാം, കുന്നുകൾ പൊടിയായേക്കാം, പക്ഷേ എന്റെ കാരുണ്യം ഒരിക്കലും നിന്നെ കൈവെടിയില്ല. ഞാൻ നീയുമായി സമാധാനം ഉണ്ടാക്കുകയും അതൊരിക്കലും അവസാനിക്കാതിരിക്കുകയും ചെയ്യും." യഹോവ നിന്നോടു കരുണ കാട്ടുന്നു. അവനാണ് ഇതൊക്കെ പറഞ്ഞതും.

11"പാവം നഗരമേ! നിനക്കെതിരെ ശത്രുക്കൾ കൊടുങ്കാറ്റുപോലെ വന്നു. ആരും നിന്നെ ആശ്വസിപ്പിച്ചില്ല. പക്ഷേ നിന്നെ ഞാൻ പുനർനിർമ്മിക്കും. നിന്റെ ഭിത്തികളുടെ കല്ലുകളുറപ്പിക്കാൻ ഞാൻ മനോഹരമായ കുമ്മായമുപയോഗിക്കും. അടിത്തറയിടാൻ ഞാൻ നീലക്കല്ലുകൾ ഉപയോഗിക്കും.

12നിന്റെ ഭിത്തിയുടെ മുകൾഭാഗം ഞാൻ പത്മരാഗംകൊണ്ടു ഉണ്ടാക്കും. കവാടങ്ങളിൽ ഞാൻ തിളങ്ങുന്ന രത്നങ്ങൾ പതിക്കും. നിനക്കു ചുറ്റിലുമുള്ള മതിലുകൾ രത്നങ്ങൾകൊണ്ടുണ്ടാക്കും.

13നിന്റെ മക്കൾ ദൈവത്തെ പിന്തുടരുകയും അവൻ അവരെ പഠിപ്പിക്കുകയും ചെയ്യും. നിന്റെ മക്കൾക്ക് യഥാർത്ഥ സമാധാനം ലഭിക്കും.

14നീ നന്മയുടെമേൽ സ്ഥാപിക്കപ്പെടും. അങ്ങനെ നീ ക്രൂരതയിൽനിന്നും ഭയത്തിൽനിന്നും സുരക്ഷിതയായിരിക്കും. നിനക്കു പേടിക്കാൻ ഒന്നുമുണ്ടായിരിക്കില്ല. നിന്നെ മുറിവേൽപ്പിക്കാൻ ഒന്നും വരില്ല.

15എന്റെ സൈന്യങ്ങളിലൊന്നുപോലും നിനക്കെതിരെ യുദ്ധം ചെയ്യുകയില്ല. നിന്നെ ഏതെങ്കിലും സൈന്യം ആക്രമിക്കാൻ ശ്രമിച്ചാൽ നീ അവരെ തോല്പിക്കും.

16"നോക്കൂ, കൊല്ലനെ ഞാൻ സൃഷ്ടിച്ചു. അവൻ തീ കത്തിക്കാൻ കനലിൽ ഊതുന്നു. പിന്നെ അവൻ ഇരുമ്പു പഴുപ്പിച്ച് ഇഷ്ടമുള്ള ഉപകരണം ഉണ്ടാക്കുന്നു. അതേ പോലെ, എല്ലാം തകർക്കുന്ന 'വിനാശക'നെയും ഞാൻ സൃഷ്ടിച്ചു.

17"നിനക്കെതിരെ യുദ്ധം ചെയ്യാൻ മനുഷ്യർ ആയുധമുണ്ടാക്കും. പക്ഷേ ആ ആയുധങ്ങൾ നിന്നെ തോല്പിക്കുകയില്ല. ചിലർ നിനക്കെതിരെ സംസാരിക്കും. എന്നാൽ നിനക്കെതിരെ സംസാരിക്കുന്നവരെല്ലാം തെറ്റാണെന്നു തെളിയിക്കപ്പെടും."

യഹോവ പറയുന്നു, "യഹോവയുടെ ദാസന്മാർക്ക് എന്തു കിട്ടും? എന്നിൽനിന്നും വരുന്ന നല്ല കാര്യങ്ങൾ അവർക്കു കിട്ടും!"

### ദൈവം സത്യമായും തൃപ്തിയേകുന്ന "ഭക്ഷണം" നൽകുന്നു

55 "ദാഹിക്കുന്നവരേ, വന്നു വെള്ളം കുടിക്കുക! പണമില്ലെങ്കിൽ വിഷമിക്കരുത്. വരൂ, നിറയുംവരെ തിന്നുകയും കുടിക്കുകയും ചെയ്യുക! നിങ്ങൾക്കു പണം ആവശ്യമില്ല നിറയുംവരെ തിന്നുകയും കുടിക്കുകയും ചെയ്യുക. ഭക്ഷണത്തിനും വീഞ്ഞിനും വിലയേ ഇല്ല!

2യഥാർത്ഥ ഭക്ഷണമല്ലാത്തതിനു വേണ്ടി എന്തിനു പണം മുടക്കണം? യഥാർത്ഥത്തിൽ നിങ്ങളെ തൃപ്തിപ്പെടുത്താത്ത പണി എന്തിനു ചെയ്യണം? വളരെ ശ്രദ്ധയോടെ എന്നെ ശ്രവിക്കുക, നിങ്ങൾ നല്ല ഭക്ഷണം കഴിക്കുകയും ചെയ്യും. നിങ്ങൾ സ്വന്തം മനസ്സിനെ തൃപ്തമാക്കുന്ന ഭക്ഷണം കഴിക്കും.

3ഞാൻ പറയുന്ന കാര്യങ്ങൾ ശ്രദ്ധയോടെ കേട്ടാൽ നിന്റെ ആത്മാവ് ജീവിക്കും. എന്റെ അടുത്തേക്കു വരിക. ഞാൻ നിങ്ങളുമായി നിത്യമായൊരു കരാറുണ്ടാക്കാം. അത് ദാവീദുമായി ഞാനുണ്ടാക്കിയതുപോലെ ഒരു കരാറായിരിക്കും. ദാവീദിനെ ഞാൻ സ്നേഹിക്കുമെന്നും എന്നെന്നും അവനോടു വിശ്വസ്തനായിരിക്കുമെന്നും അവനോടു ഞാൻ വാഗ്ദാനം ചെയ്തു. നിങ്ങൾക്ക് ആ കരാർ വിശ്വസിക്കുകയും ചെയ്യാം.

4ദാവീദിനെ ഞാൻ എല്ലാ രാഷ്ട്രങ്ങൾക്കുമുള്ള എന്റെ ശക്തിയുടെ സാക്ഷ്യമാക്കി. ദാവീദ് ധാരാളം രാജ്യങ്ങളുടെ ഭരണാധിപനും സേനാനായകനുമാകുമെന്ന് ഞാനവനോടു വാഗ്ദാനം ചെയ്തു."

5നിങ്ങൾക്കറിയാത്ത സ്ഥലങ്ങളിൽ രാജ്യങ്ങളുണ്ട്. പക്ഷേ നിങ്ങൾ ആ രാഷ്ട്രങ്ങളെ വിളിക്കും. ആ രാഷ്ട്രങ്ങൾക്ക് നിന്നെ അറികയില്ല, പക്ഷേ അവർ നിന്റെയടുക്കലേക്കു ഓടും. നിങ്ങളുടെ ദൈവമാകുന്ന യഹോവ ആഗ്രഹി

ക്കുന്നതിനാൽ ഇതു സംഭവിക്കും. യിസ്രായേ
ലിൻെറ വിശുദ്ധൻ നിങ്ങളെ ആദരിക്കുന്നതി
നാൽ ഇതു സംഭവിക്കും.
6അതിനാൽ സമയമധികം വൈകുംമുമ്പേ
നിങ്ങൾ യഹോവയെ തിരയണം. അവൻ
അടുത്തുള്ളപ്പോൾ, ഇപ്പോൾത്തന്നെ, നിങ്ങൾ
അവനെ വിളിക്കണം.
7ദുഷ്ടന്മാർ ദുഷിച്ച ജീവിതം അവസാനിപ്പി
ക്കണം. ദുഷിച്ച ചിന്തകൾ അവർ അവസാനി
പ്പിക്കണം. അവർ വീണ്ടും യഹോവയുടെയ
ടുത്തേക്കു വരണം. അപ്പോൾ യഹോവ അവരെ
ആശ്വസിപ്പിക്കുകയും ചെയ്യും. നമ്മുടെ ദൈവം
ക്ഷമിക്കുന്നതിനാൽ അവർ യഹോവയുടെയ
ടുത്തേക്കു വരണം.

### മനുഷ്യനു ദൈവത്തെ മനസ്സിലാക്കാനാവില്ല

8യഹോവ പറയുന്നു, "നിങ്ങളുടെ ചിന്തകൾ
എൻേറതുപോലെയല്ല. നിങ്ങളുടെ വഴികൾ
എൻേറതുപോലെയല്ല.
9സ്വർഗ്ഗം ഭൂമിയേക്കാൾ ഉയരെയാകുന്നു.
അതേപോലെ, എൻെറ മാർഗ്ഗങ്ങൾ നിങ്ങളുടെ
മാർഗ്ഗങ്ങളെക്കാൾ ഉയരെ ആകുന്നു. എൻെറ
ചിന്തകൾ നിങ്ങളുടെ ചിന്തകളെക്കാൾ ഉയരെ
യുമാകുന്നു." യഹോവ സ്വയം പറഞ്ഞതാണി
തെല്ലാം.
10"മഴയും മഞ്ഞും ആകാശത്തുനിന്നും വീഴു
ന്നു. തറയിൽ വീണ് തറയെ നനയ്ക്കുംവരെ
അത് ആകാശത്തേക്കു തിരികെപോകുന്നില്ല.
അപ്പോൾ നിലം ചെടികളെ മുളപ്പിച്ചു വളർ
ത്തുന്നു. ചെടികൾ കർഷകനായി വിത്തുണ്ടാ
ക്കുന്നു. ഈ വിത്തുപയോഗിച്ച് മനുഷ്യൻ ഭക്ഷി
ക്കാനുള്ള അപ്പമുണ്ടാക്കുന്നു.
11അതേപോലെ, എൻെറ വായിൽനിന്നും
പോകുന്ന വാക്കുകൾ കാര്യങ്ങൾ സംഭവിപ്പി
ക്കാതെ മടങ്ങിവരില്ല. എൻെറ വാക്കുകൾ
ഞാനാഗ്രഹിക്കുന്ന കാര്യങ്ങൾ നിറവേറ്റും.
ഞാൻ ചെയ്യുവാനയച്ച കാര്യങ്ങൾ ചെയ്യുന്ന
തിൽ എൻെറ വാക്കുകൾ വിജയിക്കുന്നു.
12നിങ്ങൾ ആഹ്ലാദത്തോടെ പ്രവാസത്തിൽ
നിന്ന് പുറത്തേക്കു പോകുകയും സമാധാന
ത്തോടെ നയിക്കപ്പെടുകയും ചെയ്യും. പർവ്വത
ങ്ങളും കുന്നുകളും ആഹ്ലാദത്തോടെ നൃത്തം വയ്
ക്കാൻ തുടങ്ങും. വയലുകളിലെ മരങ്ങൾ കൈ
കൊട്ടും.
13പൊന്തകൾ നിന്നിടത്ത് ഉയരമുള്ള സൈ
പ്രസ്മരങ്ങൾ വളരും. കളകൾ നിന്നിടത്ത്
കൊഴുന്തുമരങ്ങൾ വളരും. ഇതെല്ലാം യഹോ
വയെ പ്രസിദ്ധനാക്കും. യഹോവ ശക്തനെന്ന
തിനുള്ള തെളിവുകളാണിതെല്ലാം. ഈ തെളിവ്
ഒരിക്കലും നശിപ്പിക്കപ്പെടുകയുമില്ല."

### സകല രാഷ്ട്രങ്ങളും യഹോവയെ അനുഗമിക്കും

56 യഹോവ ഇക്കാര്യങ്ങൾ പറഞ്ഞു,
"എല്ലാവരോടും നീതി പാലിക്കുക. ശരി
യായ കാര്യങ്ങൾ ചെയ്യുക! എന്തുകൊണ്ടെ
ന്നാൽ, വൈകാതെ എൻെറ രക്ഷ നിന്നിലേക്കു
വരും. എൻെറ നന്മ വൈകാതെ സകല ലോക
ങ്ങളെയും കാണിക്കും."
2ശബ്ബത്തിനെപ്പറ്റിയുള്ള ദൈവത്തിൻെറ
നിയമം അനുസരിക്കുന്നവർ അനുഗൃഹീതർ.
ദുഷ്ടത ചെയ്യാത്തവൻ സന്തോഷവാൻ. 3യെ
ഹൂദരല്ലാത്ത ചിലർ സ്വയം യഹോവയോടു
ചേരും. "യഹോവ ഞങ്ങളെ അവൻെറ ജന
ത്തോടൊപ്പം ചേർക്കുകയില്ല." എന്ന് അവർ
പറയരുത്. "ഞാനൊരു ഉണങ്ങിയ മരക്കഷണ
മാണ്-എനിക്ക് കുട്ടികളുണ്ടാവില്ല" എന്നൊരു
നപുംസകം പറയരുത്.
4 5ഈ നപുംസകങ്ങൾ അങ്ങനെ പറയാൻ
പാടില്ല. കാരണം യഹോവ പറയുന്നു, "നപും
സകങ്ങളിൽ ചിലർ ശബ്ബത്തിൻെറ നിയമങ്ങൾ
അനുസരിക്കുന്നു. എൻെറ ഇഷ്ടം അവർ തെര
ഞ്ഞെടുക്കുന്നു. അവർ സത്യമായും എൻെറ
കരാർ പിന്തുടരുന്നു. അതിനാൽ എൻെറ ആല
യത്തിൽ അവർക്കായി ഞാനൊരു സ്മാരക
ശില സ്ഥാപിക്കും. അവരുടെ നാമം എൻെറ
നഗരത്തിൽ ഓർമ്മിക്കപ്പെടും! അതെ, ആ
നപുംസകങ്ങൾക്ക് ഞാൻ പുത്രന്മാർക്കും പുത്രി
മാർക്കും നൽകുന്നതിനെക്കാൾ നല്ലതു ചിലതു
നൽകും. നിത്യമായൊരു നാമം ഞാനവർക്കു
നൽകും. എൻെറ ജനതയിൽ നിന്നും അവർ
മുറിച്ചു മാറ്റപ്പെടുകയില്ല."
6യെഹൂദരല്ലാത്ത ചിലർ സ്വയം യഹോവ
യോടു ചേരും. തങ്ങൾക്കു യഹോവയെ സേവി
ക്കുകയും അവൻെറ നാമത്തെ സ്നേഹിക്കു
കയും ചെയ്യേണ്ടതിനാണവർ ഇങ്ങനെ ചെയ്യു
ന്നത്. യഹോവയുടെ ദാസന്മാരാകുന്നതിന്
അവർ സ്വയം അവനോടു ചേരും. അവർ ശബ്ബ
ത്തിനെ ഒരുത്സവദിനമായി കരുതുകയും
എൻെറ കരാറിനെ അവർ വിടാതെ അനുസരി
ക്കുകയും ചെയ്യും.
7യഹോവ പറയുന്നു, "ആ ജനത്തെ ഞാനെ
ൻെറ വിശുദ്ധപർവ്വതത്തിലേക്കു കൊണ്ടുവരും.
എൻെറ പ്രാർത്ഥനാലയത്തിൽ അവരെ ഞാൻ
ആഹ്ലാദിപ്പിക്കും. അവരെനിക്കർപ്പിക്കുന്ന വഴി
പാടുകളും ബലികളും എന്നെ സംതൃപ്തനാ
ക്കും. എന്തുകൊണ്ടെന്നാൽ എൻെറ ആലയം
സകല രാഷ്ട്രങ്ങൾക്കും ഒരു പ്രാർത്ഥനാലയം
എന്നു വിളിക്കപ്പെടും." 8എൻെറ യജമാനനായ
യഹോവ പറയുന്നതാണിതൊക്കെ.
യിസ്രായേലുകാർ അവരുടെ രാജ്യത്തുനി
ന്നും പുറത്താക്കപ്പെട്ടു. (ലോകത്തിൻെറ വിവി
ധഭാഗങ്ങളിൽ പ്രവാസം നടത്തുന്നതിന്.)
പക്ഷേ യഹോവ വീണ്ടും അവരെ ഒരുമിച്ചു
ചേർക്കും. അവൻ പറയുന്നു, "വീണ്ടും ഞാന
വരെ ഒരുമിച്ചു ചേർക്കും."

### തൻെറ ശുശ്രൂഷയ്ക്കു യഹോവ എല്ലാവരെയും ക്ഷണിക്കുന്നു

9കാട്ടുമൃഗങ്ങളേ, വന്നു ഭക്ഷിക്കുക!
10കാവൽക്കാർ (പ്രവാചകർ) എല്ലാം അന്ധർ.
തങ്ങളെന്താണു ചെയ്യുന്നതെന്ന് അവരറിയു
ന്നില്ല. കുരയ്ക്കാത്ത നായ്ക്കളെപ്പോലെയാ
ണവർ. അവർ നിലത്തു കിടന്നുറങ്ങുന്നു. ഓ,
അവർ ഉറങ്ങാനിഷ്ടപ്പെടുന്നു.
11അവർ വിശക്കുന്ന നായ്ക്കളെപ്പോലെയാ
കുന്നു. അവർ ഒരിക്കലും സംതൃപ്തരല്ല. തങ്ങളെ
ന്താണു ചെയ്യുന്നതെന്ന് ഇടയന്മാർക്കറിയില്ല.
അലഞ്ഞു തിരിഞ്ഞു പോയ, തങ്ങളുടെ
കുഞ്ഞാടുകളെപ്പോലെയാണവർ. അവർ
അത്യാഗ്രഹികളാകുന്നു. സ്വയം തൃപ്തരാകുക
മാത്രമാണവരുടെ ആവശ്യം.
12അവർ വന്നു പറയുന്നു: "ഞാൻ കുറച്ചു
വീഞ്ഞു കുടിക്കും. ഞാനല്പം മദ്യം കഴിക്കും.
അതേകാര്യം ഞാൻ നാളെയും ചെയ്യും. അതി
ലധികവും ഞാൻ കുടിക്കും."

## യിസ്രായേൽ ദൈവത്തെ പിന്തുടരുന്നില്ല

57 നീതിമാന്മാരെല്ലാം ചത്തൊടുങ്ങി, ആരും അതു ശ്രദ്ധിച്ചുപോലുമില്ല. നല്ലവർ ഒരുമിച്ചു ചേർക്കപ്പെട്ടിരിക്കുന്നു. പക്ഷേ ജനങ്ങളുടെ ദുഷ്ടതകളിൽനിന്നും ഒഴിവാക്കപ്പെടുന്നതിനു വേണ്ടിയാണ് നീതിമാന്മാർ എടുക്കപ്പെട്ടതെന്ന് ഒരുത്തരും മനസ്സിലാക്കുന്നില്ല.

2 പക്ഷേ സമാധാനം വരികയും മനുഷ്യർ സ്വന്തം കട്ടിലിൽ വിശ്രമിക്കുകയും ചെയ്യും. ദൈവം ആഗ്രഹിക്കുന്നതനുസരിച്ച് അവർ ജീവിക്കും.

3 “മന്ത്രവാദിനിയുടെ പുത്രന്മാരേ ഇവിടെ വരിക. നിങ്ങളുടെ പിതാവ് വ്യഭിചാരപാപം ചെയ്തിരിക്കുന്നു. നിങ്ങളുടെ അമ്മയും വ്യഭിചരിച്ചിരിക്കുന്നു. ഇവിടെ വരിക!

4 നിങ്ങൾ ദുഷ്ടരും നുണയന്മാരുമായ കുട്ടികളാകുന്നു. നിങ്ങളെന്നെ പരിഹസിക്കുന്നു. നിങ്ങൾ എന്റെ നേർക്കു മുഖം തിരിക്കുന്നു. എന്റെ നേർക്കു നിങ്ങൾ നാക്കുനീട്ടുന്നു.

5 ഓരോ പച്ചമരത്തിന്റെ കീഴിലും വ്യാജദൈവങ്ങളെ ആരാധിക്കുകയാണു നിങ്ങളുടെ ഇഷ്ടം. ഓരോ അരുവിയോരത്തും നിങ്ങൾ കുട്ടികളെ കൊല്ലുന്നു. പാറപ്രദേശങ്ങളിൽ അവരെ ബലികൊടുക്കുകയും ചെയ്യുന്നു.

6 നദികളിലെ മിനുത്ത പാറകളെ ആരാധിക്കാൻ നിങ്ങളിഷ്ടപ്പെടുന്നു. ആരാധനയ്ക്കു നിങ്ങൾ അവരുടെമേൽ വീഞ്ഞൊഴിക്കുന്നു. നിങ്ങൾ അവയ്ക്കു ബലിയർപ്പിക്കുന്നു. പക്ഷേ നിങ്ങൾക്ക് ആ പാറകൾ മാത്രം കിട്ടുന്നു. അതെന്നെ സന്തോഷിപ്പിക്കുമെന്ന് നിങ്ങൾ കരുതുന്നുവോ? ഇല്ല! അതെന്നെ സന്തോഷിപ്പിക്കുന്നില്ല. എല്ലാ കുന്നുകൾക്കും ഉന്നതപർവ്വതങ്ങൾക്കും മീതേ നിങ്ങൾ നിങ്ങളുടെ കിടക്ക ഒരുക്കുന്നു.

7 നിങ്ങൾ ആ ഉന്നതസ്ഥലങ്ങളിലേക്കു പോയി ബലികളർപ്പിക്കുന്നു.

8 പിന്നെ നിങ്ങൾ ആ കിടക്കകളിലേക്കു പോകുകയും ആ ദേവന്മാരെ സ്നേഹിച്ച് എനിക്കെതിരെ പാപം ചെയ്യുകയും ചെയ്യുന്നു. ആ ദേവന്മാരെ നീ സ്നേഹിക്കുന്നു. അവരുടെ നഗ്നദേഹങ്ങളെ കണ്ട് നിങ്ങൾ ആസ്വദിക്കുന്നു. നിങ്ങൾ എന്റെ കൂടെയായിരുന്നു. പക്ഷേ അവരോടു ചേരാൻ നിങ്ങളെന്നെ വിട്ടുപോയി. എന്നെ ഓർമ്മിപ്പിക്കുന്നതിന് നിങ്ങളെ സഹായിച്ചിരുന്ന സാധനങ്ങൾ നിങ്ങൾ ഒളിപ്പിക്കുന്നു. വാതിലുകൾക്കും കട്ടിളക്കാലുകൾക്കും പിന്നിൽ ആ സാധനങ്ങൾ നിങ്ങളൊളിപ്പിക്കുന്നു. പിന്നെ, നിങ്ങൾ ആ വ്യാജദൈവങ്ങളുമായി കരാറുകളുണ്ടാക്കുന്നു.

9 മോലെക്കിന്റെ മുമ്പിൽ സ്വയം സുന്ദരന്മാരാകാൻ നിങ്ങൾ തൈലങ്ങളും ലേപനങ്ങളും ഉപയോഗിക്കുന്നു. നിങ്ങൾ വിദൂരദേശങ്ങളിലേക്കു ദൂതന്മാരെ അയച്ചു. ഇതു നിങ്ങളെ നരകക്കുഴിയായ ശിയോളിലേക്കു കൊണ്ടുവരികയും ചെയ്യും.

## യിസ്രായേൽ ദൈവത്തെ ആശ്രയിക്കണം, വിഗ്രഹങ്ങളെയല്ല

10 ഇതൊക്കെ ചെയ്യാൻ നിങ്ങൾ കഠിനാദ്ധ്വാനം ചെയ്തെങ്കിലും ഒരിക്കലും ക്ഷീണിച്ചില്ല. ഇതെല്ലാം ആസ്വദിക്കുക വഴി നിങ്ങൾ പുതിയ ശക്തി നേടി.

11 നിങ്ങൾ എന്നെ ഓർമ്മിച്ചില്ല. നിങ്ങൾ എന്നെ ഗൗനിച്ചുപോലുമില്ല! പിന്നെ, ആരെപ്പറ്റിയായിരുന്നു നിങ്ങൾ വ്യസനിച്ചത്? ആരെയായിരുന്നു നിങ്ങൾ ഭയന്നത്? എന്തിനാണു നിങ്ങൾ നുണ പറഞ്ഞത്? നോക്കൂ, വളരെക്കാലം ഞാൻ ശാന്തനായിരിക്കയായിരുന്നു-നീയെന്നെ ആദരിക്കുകയും ചെയ്തില്ല.

12 നിങ്ങളുടെ ‘സദ്പ്രവൃത്തികളെ’യും നിങ്ങൾ ചെയ്യുന്ന ‘മതപരമായ’ സകല കാര്യങ്ങളെയും പറ്റി എനിക്കു പറയാനാവും. പക്ഷേ അതു നിഷ്ഫലമാകുന്നു!

13 സഹായം വേണ്ടപ്പോൾ നിങ്ങൾ നിങ്ങൾക്കു ചുറ്റിലും കൂട്ടിയിരിക്കുന്ന വ്യാജദൈവങ്ങളോടു നിലവിളിക്കുന്നു. അവർ നിങ്ങളെ സഹായിക്കട്ടെ! പക്ഷേ ഞാൻ പറയുന്നു, കാറ്റ് അവരെയെല്ലാം അടിച്ചു പറത്തും. ഒരു നിശ്വാസം അവയെ ദൂരെയകറ്റും. പക്ഷേ എന്നിലാശ്രയിക്കുന്നവന് എന്റെ വാഗ്ദത്തഭൂമി ലഭിക്കും. അവന് എന്റെ വിശുദ്ധപർവ്വതം ലഭിക്കും.

## യഹോവ തന്റെ ജനത്തെ രക്ഷിക്കും

14 എന്റെ ജനത്തിനു പാതയൊരുക്കും വിധം തടസ്സങ്ങൾ നീക്കം ചെയ്യുക.

15 ദൈവം അത്യുന്നതനാകുന്നു. ദൈവം നിത്യമായി വസിക്കുന്നു. ദൈവത്തിന്റെ നാമം വിശുദ്ധം. ദൈവം പറയുന്നു: ഉന്നതവും വിശുദ്ധവുമായ ഒരു സ്ഥലത്തു ഞാൻ വസിക്കുന്നു. പക്ഷേ ദു:ഖിതരും വിനീതരുമായവരോടൊപ്പവും ഞാൻ വസിക്കുന്നു. ഹൃദയത്തിൽ വിനീതരായവർക്ക് ഞാൻ പുതുജീവൻ നൽകും. ആത്മാവിൽ വ്യസനിക്കുന്നവർക്ക് ഞാൻ പുതുജീവൻ നൽകും.

16 ഞാനെന്നും യുദ്ധം ചെയ്തുകൊണ്ടേയിരിക്കില്ല. ഞാൻ എപ്പോഴും കോപിക്കുകയുമില്ല. ഞാൻ കോപം തുടർന്നാൽ മനുഷ്യന്റെ ആത്മാവ്- ഞാനവർക്ക് നൽകിയ ജീവൻ- എന്റെ മുമ്പിൽ മരിച്ചു വീണേക്കാം.

17 ഇവർ തിന്മകൾ ചെയ്തു. അതെന്നെ കോപാകുലനാക്കുകയും ചെയ്തു. അതിനാൽ ഞാൻ യിസ്രായേലിനെ ശിക്ഷിച്ചു. കോപിഷ്ഠനായിരുന്നതുകൊണ്ട് ഞാനവനിൽനിന്നും അകന്നു. യിസ്രായേൽ എന്നെയും വിട്ടു. ഇഷ്ടമുള്ളിടത്തേക്കവൻ പോയി.

18 യിസ്രായേൽ എവിടേക്കു പോയെന്ന് ഞാൻ കണ്ടു. അതിനാൽ ഞാനവനെ നയിക്കും. ഞാനവനെ സുഖപ്പെടുത്തും (ക്ഷമിക്കും). അവനെ ഞാൻ ആശ്വസിപ്പിക്കുകയും അവനു സുഖം തോന്നിക്കുന്ന വാക്കുകൾ പറയുകയും ചെയ്യും. പിന്നെ അവനും അവന്റെ ജനതയ്ക്കും വ്യസനം അനുഭവമാകുകയേ ഇല്ല.

19 അവരെ ഞാൻ ഒരു പുതിയ വാക്കു പഠിപ്പിക്കും. ‘സമാധാനം.’ എനിക്കടുത്തുള്ളവർക്കും വളരെയകലെയുള്ളവർക്കും ഞാൻ സമാധാനം നൽകും. അവരെ ഞാൻ സുഖപ്പെടുത്തും (ക്ഷമിക്കും)!” യഹോവ സ്വയം പറഞ്ഞതാണിതൊക്കെ.

20 പക്ഷേ ദുഷ്ടന്മാർ കോപിച്ചലറുന്ന കടൽപോലെയാകുന്നു. അവർക്ക് അടങ്ങുവാനോ ശാന്തരാകുവാനോ കഴിയില്ല. അവർ കോപിച്ചിരിക്കുന്നു. സമുദ്രത്തെപ്പോലെ അവർ ചെളിയിളക്കുന്നു. എന്റെ ദൈവം പറയുന്നു, “ദുഷ്ടർക്കു സമാധാന മുണ്ടാവുകയില്ല.”

## ദൈവത്തെ പിൻപറ്റുവാൻ ജനങ്ങൾ ഉദ്ബോധിപ്പിക്കപ്പെടണം

58 നിങ്ങൾക്കു കഴിയുന്നത്ര ഉച്ചത്തിൽ വിളിച്ചു കൂവുക! സ്വയം നിർത്തരുത്!

കാഹളം പോലെ ഉറക്കെ ആക്രോശിക്കുക! ജന
ങ്ങൾ ചെയ്തിക്കുന്ന തെറ്റുകളെപ്പറ്റി അവ
രോടു പറയുക. യാക്കോബിൻെറ കുടുംബ
ത്തോട് അവരുടെ പാപത്തെപ്പറ്റി പറയുക!
2അപ്പോൾ അവർ എല്ലാദിവസവും എന്നെ
ആരാധിക്കാൻ വരും. എൻെറ മാർഗ്ഗം അവർ
പഠിക്കാനാഗ്രഹിക്കുകയും ചെയ്യും. അവർ ശരി
യായി ജീവിക്കുന്ന ഒരു രാഷ്ട്രമായിത്തീരും.
ദൈവത്തിൻെറ നല്ല കല്പനകളുനുസരിക്കുന്ന
തിൽനിന്നും അവർ പിന്മാറുകയില്ല. തങ്ങളെ
നീതിയോടെ വിധിക്കണമെന്ന് അവരെന്നോടാ
വശ്യപ്പെടും. ദൈവത്തിൻെറ ന്യായവിധി
ക്കായി അവർ അവൻെറയടുത്തേക്കു പോകാ
നാഗ്രഹിക്കും.
3ഇപ്പോൾ അവർ പറയുന്നു, "നിന്നോടു ആദ
രവു കാട്ടാൻ ഞങ്ങൾ ഭക്ഷിക്കുന്നതു നിർത്തി.
നീയെന്തുകൊണ്ടു ഞങ്ങളെ നോക്കുന്നില്ല?
നിന്നോടു ആദരവു കാണിക്കാൻ ഞങ്ങൾ
സ്വന്തം ശരീരത്തെ പീഡിപ്പിക്കുന്നു. നീയെന്തു
കൊണ്ടു ഞങ്ങളെ ശ്രദ്ധിക്കുന്നതേയില്ല?"

എന്നാൽ യഹോവ പറയുന്നു, "ആ ഉപവാ
സദിവസങ്ങളിൽ നിങ്ങൾ സ്വന്തം സന്തോഷ
ത്തിനു വേണ്ടതു ചെയ്യുന്നു. നിങ്ങൾ നിങ്ങ
ളുടെ ദാസന്മാരെ പീഡിപ്പിക്കുന്നു-നിങ്ങളുടെ
സ്വന്തം ശരീരത്തെയല്ല. 4നിങ്ങൾക്കു വിശക്കു
ന്നു, പക്ഷേ ആഹാരത്തിനുവേണ്ടിയല്ല. തർക്കി
ക്കാനും പോരടിക്കാനുമുള്ള വിശപ്പാണ്, അപ്പ
ത്തിനല്ല. നിങ്ങളുടെ ദുഷ്ടകരങ്ങൾ കൊണ്ട്
മനുഷ്യരെ ഇടിക്കാനുള്ള വിശപ്പാണത്. നിങ്ങൾ
ഭക്ഷണം വേണ്ടെന്നു വയ്ക്കുന്നത് എനിക്കു
വേണ്ടിയല്ല. നിങ്ങൾ സ്വന്തം ശബ്ദംകൊണ്ട്
എന്നെ വാഴ്ത്തുന്നില്ല. 5ഈ വിശേഷദിവസങ്ങ
ളിൽ നിങ്ങൾ ഭക്ഷണം കഴിക്കാതെ സ്വന്തം
ശരീരത്തെ പീഡിപ്പിക്കണമെന്നു ഞാൻ ആഗ്ര
ഹിക്കുന്നുവെന്ന് നിങ്ങൾ കരുതുന്നുവോ? മനു
ഷ്യർ വ്യസനിക്കുന്നതായി കാണണമെന്നു
ഞാനാഗ്രഹിക്കുന്നതായി നിങ്ങൾ കരുതുന്നു
വോ? വാടിക്കരിഞ്ഞ പൂക്കൾ പോലെ മനു
ഷ്യർ തല കുനിക്കണമെന്നും വ്യസനത്തിൻെറ
വസ്ത്രം ധരിക്കണമെന്നും ഞാനാഗ്രഹിക്കുന്നെ
ന്നും നിങ്ങൾ കരുതുന്നുവോ? മനുഷ്യർ ദു:ഖം
കാണിക്കാൻ ചാരത്തിലിരിക്കുന്നതു കാണാൻ
ഞാനാഗ്രഹിക്കുന്നുവെന്നു നിങ്ങൾ കരുതുന്നു
വോ? വിശേഷദിവസങ്ങളിൽ നിരാഹാരമിരി
ക്കുന്ന നിങ്ങളതാണു കരുതുന്നത്. യഹോവ
യുടെ ആഗ്രഹം അങ്ങനെയാണെന്നാണോ
നിങ്ങൾ കരുതുന്നത്?
6"വിശേഷദിവസത്തെപ്പറ്റി എനിക്കുള്ള സങ്ക
ല്പമെന്തെന്ന് ഞാൻ പറയാം-മനുഷ്യരെ സ്വത
ന്ത്രമാക്കാനുള്ള ദിവസം. ഒരു ദിവസം നിങ്ങൾ
മനുഷ്യരുടെ ഭാരങ്ങളെടുത്തുമാറ്റണമെന്നു
ഞാനാഗ്രഹിക്കുന്നു. ദുരിതമനുഭവിക്കുന്നവരെ
ഒരുനാൾ നിങ്ങൾ സ്വതന്ത്രരാക്കണമെന്നു
ഞാനാഗ്രഹിക്കുന്നു. അവരുടെ ചുമലിൽനിന്നും
ഭാരങ്ങൾ നിങ്ങളെടുത്തുമാറ്റുന്ന ഒരുനാൾ വര
ണമെന്നു ഞാനാഗ്രഹിക്കുന്നു. 7നിങ്ങളുടെ ഭക്ഷ
ണം വിശക്കുന്നവരുമായി പങ്കുവയ്ക്കണ
മെന്നും ഞാനാഗ്രഹിക്കുന്നു. ഭവനമില്ലാത്ത ദരി
ദ്രരെ നിങ്ങൾ കണ്ടെത്തണമെന്നു ഞാനാഗ്ര
ഹിക്കുന്നു. അവരെ നിങ്ങൾ നിങ്ങളുടെ ഭവന
ത്തിലേക്കു കൊണ്ടുവരണമെന്നു ഞാനാഗ്രഹി
ക്കുന്നു. വസ്ത്രമില്ലാത്തവനെ കാണുമ്പോൾ
നിങ്ങളുടെ വസ്ത്രം അവനു നൽകുക! അവരെ
സഹായിക്കുന്നതിൽനിന്നും ഒഴിഞ്ഞിരിക്കരുത്,
അവരും നിങ്ങളെപ്പോലെയാണ്."
8നിങ്ങൾ അങ്ങനെ ചെയ്താൽ നിങ്ങളുടെ
പ്രകാശം ഉദയപ്രകാശത്തെപ്പോലെ തിളങ്ങാൻ
തുടങ്ങും. അപ്പോൾ നിങ്ങളുടെ മുറിവുകൾ
സുഖപ്പെടും. നിങ്ങളുടെ "നന്മ" (ദൈവം)
നിങ്ങൾക്കു മുമ്പേ നടക്കുകയും യഹോവയുടെ
തേജസ്സ് നിങ്ങളെ അനുഗമിക്കുകയും ചെയ്യും.
9അപ്പോൾ നിങ്ങൾ യഹോവയെ വിളിക്കുക
യും യഹോവ വിളികേൾക്കുകയും ചെയ്യും.
നിങ്ങൾ യഹോവയെ ഉറക്കെ വിളിക്കുകയും
"ഞാനിവിടുണ്ട്" എന്നവൻ മറുപടി പറയു
കയും ചെയ്യും.

### ദൈവത്തിൻെറ ജനം ശരി പ്രവർത്തിക്കണം

ജനങ്ങൾക്ക് ദുരിതവും ഭാരങ്ങളുമുണ്ടാക്കു
ന്നതു നിങ്ങൾ നിർത്തണം. കയ്പ്പേറിയ വാക്കു
കളുപയോഗിക്കുന്നതും ഓരോ കാര്യങ്ങൾക്കാ
യി ജനങ്ങളെ കുറ്റപ്പെടുത്തുന്നതും നിങ്ങൾ നിർ
ത്തണം. 10വിശക്കുന്നവരോടു കരുണ തോന്നു
കയും അവർക്ക് ആഹാരം നൽകുകയും വേണം.
ദുരിതങ്ങളനുഭവിക്കുന്നവരെ അവരുടെ ആവ
ശ്യങ്ങളിൽ നിങ്ങൾ തൃപ്തിപ്പെടുത്തണം.
അപ്പോൾ നിങ്ങളുടെ പ്രകാശം ഇരുട്ടിലും തിള
ങ്ങും. നിങ്ങൾക്ക് യാതൊരു ദു:ഖവും ഉണ്ടായിരി
ക്കുകയുമില്ല. മദ്ധ്യാഹ്നസൂര്യനെപ്പോലെ
നിങ്ങൾ തിളങ്ങും.
11യഹോവ എപ്പോഴും നിങ്ങളെ നയിക്കും.
വരണ്ട ദേശങ്ങളിൽ യഹോവ നിങ്ങളുടെ
ആത്മാവിനെ സംതൃപ്തമാക്കും. അവൻ നിങ്ങ
ളുടെ അസ്ഥികൾക്കു ബലം നൽകും. നിങ്ങൾ
ധാരാളം ജലമുള്ള ഒരു പൂന്തോപ്പുപോലെയാ
കും. നിങ്ങളെപ്പോഴും ജലമുള്ള ഉറവപോലെ
യായിരിക്കും.
12വളരെ വളരെ വർഷങ്ങളായി നിങ്ങളുടെ
നഗരങ്ങൾ നശിപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്നു.
എന്നാൽ പുതിയ നഗരങ്ങൾ നിർമ്മിക്കപ്പെ
ടുകയും ആ നഗരങ്ങളുടെ അടിത്തറകൾ വളരെ
വളരെ വർഷങ്ങൾ നിലനിൽക്കുകയും ചെയ്യും.
"വേലികെട്ടു ന്നവൻ" എന്നു നീ വിളിക്കപ്പെടും.
"പാതകളും വീടുകളും പണിയുന്നവൻ" എന്നും
നീ വിളിക്കപ്പെടും.
13ശബ്ബത്തിനെപ്പറ്റിയുള്ള ദൈവത്തിൻെറ
നിയമത്തിനെതിരെ പാപം ചെയ്യാതിരുന്നാൽ
അങ്ങനെ സംഭവിക്കും. ആ വിശുദ്ധദിനത്തിൽ
നിങ്ങൾ സ്വയം സന്തോഷിപ്പിക്കാൻ ശ്രമിക്കാ
തിരുന്നാൽ അങ്ങനെ സംഭവിക്കും. ശബ്ബത്തിനെ
നിങ്ങൾ ആഹ്ലാദദിനമെന്നു വിളിക്കണം.
യഹോവയുടെ വിശിഷ്ടദിനത്തെ മഹത്വപ്പെ
ടുത്തണം. മറ്റെല്ലാ ദിവസങ്ങളിലും ചെയ്യുന്ന
പ്രവൃത്തികൾ ചെയ്യാതെ ആ വിശേഷദിനത്തെ
നിങ്ങൾ മഹത്വപ്പെടുത്തണം.
14അപ്പോൾ നിങ്ങൾക്കു യഹോവയിൽ ആന
ന്ദം ഉണ്ടാകും. അവൻ നിങ്ങളെ ഭൂമിക്കു മുക
ളിലുള്ള അത്യുന്നതസ്ഥലങ്ങളിലേക്കു കൊണ്ടു
പോകുകയും ചെയ്യും. നിങ്ങളുടെ പിതാവായ
യാക്കോബിനുള്ളതെല്ലാം യഹോവ നിങ്ങൾക്ക്
നൽകും.
യഹോവ സ്വയം പറഞ്ഞതാണിതൊക്കെ!

### ദുഷ്ടന്മാർ മാനസാന്തരപ്പെടണം

59 നോക്കൂ, യഹോവയുടെ ശക്തി നിന്നെ
രക്ഷിക്കാൻ മതിയായതാകുന്നു. നീ സ
ഹായം തേടുമ്പോൾ അവനു നിന്നെ കേൾക്കാ

നാകും. 2പക്ഷേ നിൻെറ പാപങ്ങൾ നിന്നെ
ദൈവത്തിൽനിന്നും അകറ്റുന്നു. യഹോവ
നിന്നിൽ നിന്നകലുന്നതിന് നിൻെറ പാപങ്ങ
ളാണു കാരണം.
3നിൻെറ കൈകൾ അഴുക്കുപുരണ്ടതാകുന്നു;
അവയിൽ രക്തം പൊതിഞ്ഞിരിക്കുന്നു. നിൻെറ
വിരലുകളെ അപരാധം പൊതിഞ്ഞിരിക്കുന്നു.
നീ സ്വന്തം വായകൊണ്ട് നുണകൾ പറയുന്നു.
നിൻെറ നാവ് തിന്മകൾ സംസാരിക്കുന്നു.
4ആരും അന്യരെപ്പറ്റി സത്യം പറയുന്നില്ല. മനു
ഷ്യർ പരസ്പരം കോടതികയറ്റുകയും വ്യവ
ഹാരത്തിൽ വിജയം നേടാൻ കള്ളം പറയു
കയും ചെയ്യുന്നു. അവർ പരസ്പരം നുണകൾ
പറയുന്നു. അവർ നിറയെ ദുരിതങ്ങളാണ്,
അവർ ദുഷ്ടതയ്ക്കു ജന്മമേകുകയും ചെയ്യു
ന്നു. 5വിഷസർപ്പം മുട്ടയിടുന്നതുപോലെ
അവർ തിന്മയുണ്ടാക്കുന്നു. അതിലൊരു മുട്ട
തിന്നാൽ നിങ്ങൾ മരിക്കും. അതിലൊരു മുട്ട
പൊട്ടിച്ചാൽ ഒരു വിഷസർപ്പം പുറത്തു ചാടും.
മനുഷ്യർ പറയുന്ന നുണകൾ എട്ടുകാലിവല
പോലെയാണ്. 6ഈ വല വസ്ത്രമാക്കാൻ കൊ
ള്ളില്ല. ആ വലകൊണ്ട് നഗ്നത മറയ്ക്കാനാ
വില്ല.
ചിലർ തിന്മ ചെയ്യുകയും അന്യരെ പീഡി
പ്പിക്കാൻ സ്വന്തം കൈകളുപയോഗിക്കുകയും
ചെയ്യുന്നു. 7തിന്മയിലേക്ക് ഓടിപ്പോകുന്നതിന്
അവർ സ്വന്തം കാലുകളുപയോഗിക്കുന്നു. തെ
റ്റൊന്നും ചെയ്യാത്തവരെ വധിക്കാനവർ തിടു
ക്കപ്പെടുന്നു. അവരുടെ മനസ്സിൽ ദുഷ്ടചിന്ത
കളാണ്. കലാപമുണ്ടാക്കുകയും മോഷ്ടിക്കു
കയുമാണവരുടെ ജീവിതം. 8സമാധാനത്തി
ൻെറ മാർഗ്ഗം അവർക്കറിയില്ല. അവർ നീതി
മാന്മാരല്ല. വക്രമായ ജീവിതമാണവരുടേത്.
അവരെപ്പോലെ ജീവിക്കുന്നവർക്കാകട്ടെ ഒരിക്ക
ലും സമാധാനവും കിട്ടില്ല.

## യിസ്രായേലിൻെറ പാപങ്ങൾ ദുരിതമുണ്ടാക്കുന്നു

9എല്ലാ നീതിയും നന്മയും പോയി. നമുക്ക
ടുത്ത് ഇരുട്ടുമാത്രം. അതിനാൽ നാം വെളിച്ചത്തി
നായി കാത്തിരിക്കണം. നമ്മൾ തീവ്രപ്രകാശം
പ്രതീക്ഷിക്കുന്നു, പക്ഷേ നമ്മൾക്ക് ഇരുട്ടുമാത്രം.
10നമ്മൾ കണ്ണില്ലാത്തവരെപ്പോലെയാണ്.
അന്ധരെപ്പോലെ നാം ഭിത്തിയുടെ നേർക്കു
നടക്കുന്നു. രാത്രിയിലെന്ന പോലെ നമ്മൾ
അതിലടിച്ചു വീഴുന്നു. പകൽവെളിച്ചത്തിൽ
പ്പോലും നമുക്കു കാണാനാകുന്നില്ല. ഉച്ചയ്ക്കു
നാം ചത്തവരെപ്പോലെ വീഴുന്നു.
11നമ്മളെല്ലാം വളരെ ദു:ഖിതരാകുന്നു. പ്രാവു
കളെയും കരടികളെയും പോലെ തേങ്ങുന്നു.
മനുഷ്യർ നീതിമാന്മാരാകുന്ന ഒരു കാലം നമ്മൾ
പ്രതീക്ഷിക്കുന്നു. പക്ഷേ ഇനിയും നീതി ഉണ്ടാ
യിട്ടില്ല. രക്ഷിക്കപ്പെടുന്നതും കാത്തു നാമിരി
ക്കുന്നു, പക്ഷേ രക്ഷ വിദൂരത്തിലാകുന്നു.
12എന്തുകൊണ്ടെന്നാൽ നമ്മുടെ ദൈവത്തി
നെതിരെ നാം ഒരുപാടു പാപങ്ങൾ ചെയ്തിരി
ക്കുന്നു. നമ്മുടെ പാപങ്ങൾ നമ്മുടെ തെറ്റിനെ
കാണിക്കുന്നു. ഇതെല്ലാം ചെയ്യുന്നതിൽ നാം
അപരാധികളാണെന്ന് നമുക്കറിയാം.
13നമ്മൾ പാപം ചെയ്യുകയും യഹോവയ്ക്കെ
തിരെ തിരിയുകയും ചെയ്തു. നമ്മൾ അവ
നിൽ നിന്നകലുകയും അവനെ കൈവിടുക
യും ചെയ്തു. നമ്മൾ തിന്മ ആസൂത്രണം
ചെയ്തു. ദൈവവിരുദ്ധമായ കാര്യങ്ങൾ നമ്മൾ
ആലോചിച്ചു. ഈ കാര്യങ്ങളെപ്പറ്റി നാം
ആലോചിക്കുകയും മനസ്സിൽ ആസൂത്രണം
ചെയ്യുകയും ചെയ്തു.
14നീതി നമ്മിൽനിന്നകന്നു. ന്യായം വിദൂരമാ
യിരിക്കുന്നു. സത്യം വഴിയിൽ വീണിരിക്കുന്നു.
നന്മയെ നഗരത്തിലേക്കു പ്രവേശിപ്പിക്കുന്നില്ല.
15സത്യം പോയിരിക്കുന്നു. നന്മ ചെയ്യാൻ
ശ്രമിക്കുന്നവർ കവർച്ച ചെയ്യപ്പെട്ടു. യഹോവ
നോക്കിയപ്പോൾ ഒരു നന്മയും കാണാനായില്ല.
യഹോവയ്ക്കു അതിഷ്ടമായില്ല.
16താൻ നോക്കിയപ്പോൾ ജനത്തിനു വേണ്ടി
എഴുന്നേറ്റുനിന്നു സംസാരിക്കാൻ ആരെയും
കാണാത്തതിൽ യഹോവ അത്ഭുതപ്പെട്ടു. അതി
നാൽ യഹോവ സ്വന്തം ശക്തിയും സ്വന്തം
നന്മയും ഉപയോഗിക്കുകയും ജനത്തെ രക്ഷിക്കു
കയും ചെയ്തു. 17യഹോവ യുദ്ധത്തിനു തയ്യാ
റെടുത്തു. യഹോവ നന്മയുടെ മാർച്ചട്ട ധരിച്ചു;
രക്ഷയുടെ ശിരസ്ത്രം അണിഞ്ഞു, ശിക്ഷയുടെ
വസ്ത്രം ധരിച്ചു. ശക്തമായ സ്നേഹത്തിൻെറ
മേലങ്കിയും.
18യഹോവയുടെ കോപം അവൻെറ ശത്രുക്ക
ളിൽ വന്നുപതിക്കും. അങ്ങനെ അവൻ അവർ
ക്കു തക്ക ശിക്ഷ നൽകും. തൻെറ ശത്രുക്കളോടു
യഹോവ കോപിച്ചിരിക്കുന്നു. അതിനാലവൻ
സകല വിദൂരദേശക്കാരെയും ശിക്ഷിക്കും. അർ
ഹമായ ശിക്ഷ യഹോവ അവർക്കു നൽകും.
19അപ്പോൾ പടിഞ്ഞാറുള്ളവർ യഹോവ
യുടെ നാമത്തെ ഭയക്കുകയും ആദരിക്കുകയും
ചെയ്യും. കിഴക്കുള്ളവർ അവൻെറ തേജസ്സിനെ
ഭയക്കുകയും ആദരിക്കുകയും ചെയ്യും. യഹോ
വ, അവനിൽ നിന്നുള്ള കൊടുങ്കാറ്റ് വേഗത്തി
ലൊഴുക്കുന്ന നദിപോലെ പെട്ടെന്നു വരും.
20അനന്തരം ഒരു രക്ഷകൻ സീയോനി ലേക്കു
വരും. പാപം ചെയ്തുവെങ്കിലും ദൈവത്തിങ്ക
ലേക്കു മടങ്ങിവന്ന യാക്കോബിൻെറ ജനതയി
ലേക്ക് അവൻ വരും.
21യഹോവ പറയുന്നു, “അവരുമായി
ഞാനൊരു കരാറുണ്ടാക്കും. നിൻെറ വായിൽ
ഞാനിടുന്ന എൻെറ ആത്മാവും എൻെറ വാക്കു
കളും ഒരിക്കലും നിന്നെ വിട്ടുപോകില്ല. അത്
നിങ്ങളുടെ മക്കളോടും മക്കളുടെ മക്കളോടു
മൊപ്പം ആയിരിക്കും. ഇപ്പോഴും എപ്പോഴും അവ
നിന്നോടൊപ്പമുണ്ടായിരിക്കും.”

## ദൈവം വരുന്നു!

60 “യെരൂശലേമേ, എൻെറ പ്രകാശമേ,
എഴുന്നേൽക്കൂ! നിൻെറ പ്രകാശം (ദൈ
വം) വരവായി! യഹോവയുടെ തേജസ്സ്
നിന്നിൽ തിളങ്ങും.
2ഇരുട്ടിപ്പോൾ ഭൂമിയെ പൊതിയുകയും ജന
ങ്ങൾ ഇരുട്ടിലാകുകയും ചെയ്യുന്നു. പക്ഷേ
യഹോവ നിൻെറമേൽ തിളങ്ങുകയും അവ
ൻെറ തേജസ്സ് നിൻെറമേൽ പ്രത്യക്ഷമാകുകയും
ചെയ്യും.
3രാഷ്ട്രങ്ങൾ നിൻെറ പ്രകാശ(ദൈവം)ത്തി
ലേക്കു വരും. രാജാക്കന്മാർ നിൻെറ തിളങ്ങുന്ന
പ്രകാശത്തിലേക്കു വരും.
4നിനക്കു ചുറ്റും നോക്കുക! ഇതാ, മനുഷ്യർ
നിനക്കു ചുറ്റും കൂടുകയും നിൻെറയടുത്തേക്കു
വരികയും ചെയ്യുന്നു. വിദൂരങ്ങളിൽനിന്നു
വന്ന നിൻെറ ആൺമക്കളാണവർ. നിൻെറ
പെൺമക്കളും അവരോടൊപ്പം വരുന്നു.
5ഭാവിയിൽ ഇതു സംഭവിക്കും. അന്നു നീ
നിൻെറ ജനത്തെ കാണുകയും നിങ്ങളുടെ മുഖ

ങ്ങൾ ആറ്റാദം കൊണ്ടു തിളങ്ങുകയും ചെയ്യും.
ആദ്യം നീ ഭയപ്പെടും. പക്ഷേ പിന്നെ നീ
ഉത്സാഹഭരിതനാകും! സമുദ്രങ്ങൾക്കപ്പുറമുള്ള
മുഴുവൻ സമ്പത്തും നിന്റെ മുമ്പിൽ കുമിഞ്ഞു
കൂടും. രാഷ്ട്രങ്ങളുടെ സമ്പത്ത് നിനക്കു കൈ
വരും.
6മിദ്യാനിലെയും ഏഫയീമിലെയും ഒട്ടക
ങ്ങൾ നിന്റെ ദേശം കടന്നുപോകും. ശേബ
യിൽ നിന്നുള്ള ഒട്ടകങ്ങളുടെ നീണ്ട നിരകൾ
വരും. അവ സ്വർണ്ണവും ധൂപവും കൊണ്ടുവരും.
ജനം യഹോവയ്ക്കു സ്തുതി പാടും.
7ജനം കേദാരിൽനിന്നുള്ള മുഴുവൻ കുഞ്ഞാ
ടുകളെയും ശേഖരിച്ച് നിനക്കു തരും. നെബാ
യോത്തിൽനിന്നും അവർ നിന്റെ ആണാടു
കളെ കൊണ്ടുവരും. ആ മൃഗങ്ങളെ നീ എന്റെ
യാഗപീഠത്തിലർപ്പിക്കും. അവയെ ഞാൻ സ്വീ
കരിക്കുകയും ചെയ്യും. എന്റെ മഹത്വമാർന്ന
ആലയത്തെ ഞാൻ അതിമനോഹരവും അത്ഭു
തകരവുമാക്കും.
8ജനങ്ങളെ നോക്കുക! അവർ, ആകാശത്തു
കൂടി വേഗത്തിൽ പോകുന്ന മേഘങ്ങൾ
പോലെ നിന്റെയടുത്തേക്കു തിടുക്കത്തിൽ
വരുന്നു. കൂട്ടിലേക്കു പറക്കുന്ന മാടപ്രാവുകളെ
പ്പോലെയാണവർ.
9വിദൂര ദേശങ്ങൾ എനിക്കായി കാത്തിരി
ക്കുന്നു. വലിയ ചരക്കുകപ്പലുകൾ യാത്രയ്ക്കു
തയ്യാറായിരിക്കുന്നു. വിദൂരദേശത്തുനിന്നും
നിന്റെ മക്കളെ കൊണ്ടുവരാൻ ആ കപ്പലുകൾ
ഒരുങ്ങിയിരിക്കുന്നു. യിസ്രായേലിന്റെ വിശു
ദ്ധനും നിന്റെ ദൈവവുമായ യഹോവയെ
ആദരിക്കാൻ അവർ വെള്ളിയും സ്വർണ്ണവും
കൊണ്ടുവരും. യഹോവ നിനക്കായി അത്ഭു
തങ്ങൾ പ്രവർത്തിക്കുന്നു.
10അന്യദേശങ്ങളിലെ കുട്ടികൾ നിന്റെ മതി
ലുകൾ വീണ്ടും പണിയും. അവരുടെ രാജാക്ക
ന്മാർ നിന്നെ സേവിക്കും. "കോപിച്ചപ്പോൾ
ഞാൻ നിന്നെ വേദനിപ്പിച്ചു. പക്ഷേ ഇപ്പോൾ,
എനിക്കു നിന്നോടു ദയ തോന്നുന്നു. അതി
നാൽ നിന്നെ ഞാനാശ്വസിപ്പിക്കും.
11നിന്റെ കവാടങ്ങളെപ്പോഴും തുറന്നിരി
ക്കും. പകലോ രാത്രിയോ അത് അടച്ചിടുക
യില്ല. രാഷ്ട്രങ്ങളും രാജാക്കന്മാരും തങ്ങളുടെ
ധനം നിനക്കായി കൊണ്ടുവരും.
12നിന്നെ സേവിക്കാത്ത ജനതയും രാജ്യവും
നശിപ്പിക്കപ്പെടും.
13ലെബാനോനിന്റെ മഹത്വമാർന്നവ മുഴു
വനും നിനക്കു നൽകപ്പെടും. പൈനും പുന്ന
യും സൈപ്രസും ജനം നിനക്കു കൊണ്ടുവരും.
എന്റെ വിശുദ്ധസ്ഥലത്തെ കൂടുതൽ മോടി
പിടിപ്പിക്കാൻ ഈ മരങ്ങൾ ഉപയോഗിക്കപ്പെ
ടും. എന്റെ സിംഹാസനത്തിനു മുന്നിലെ പീഠ
മാണവിടം, ഇതിനെ ഞാൻ വളരെ മഹത്വപ്പെ
ടുത്തുകയും ചെയ്യും.
14മുമ്പ് ജനം നിന്നെ പീഡിപ്പിച്ചു. അവർ
നിനക്കു മുമ്പിൽ നമസ്കരിക്കും. മുമ്പ് ജനം
നിന്നെ വെറുത്തു. അവർ നിന്റെ കാൽക്കൽ
വീഴും. അവർ നിന്നെ 'യഹോവയുടെ നഗരം,'
എന്നും 'യിസ്രായേലിന്റെ വിശുദ്ധന്റെ സീ
യോൻ' എന്നും വിളിക്കും."

### പുതിയ യിസ്രായേൽ സമാധാ നത്തിന്റെ സ്ഥലം

15"നീയിനിയൊരിക്കലും ഒറ്റയ്ക്കാക്കപ്പെ
ടില്ല. നീയൊരിക്കലും വെറുക്കപ്പെടില്ല. നീയി
നിയൊരിക്കലും ശൂന്യമാക്കപ്പെടില്ല. നിന്നെ
ഞാൻ എന്നെന്നേക്കും മഹത്താക്കും. നീ എന്നെ
ന്നേക്കും സന്തോഷിക്കും.
16നിനക്കു വേണ്ടതെല്ലാം രാഷ്ട്രങ്ങൾ തരും.
അമ്മയുടെ മുലപ്പാൽ കുടിക്കുന്ന കുഞ്ഞിനെ
പ്പോലെ. പക്ഷേ, രാജാക്കന്മാരിൽനിന്നും നീ
സമ്പത്തു 'കുടിക്കും.' അപ്പോൾ, നിന്നെ രക്ഷി
ക്കുന്നത് യഹോവയാകുന്ന ഞാനാണെന്നു നീ
അറിയും. യാക്കോബിന്റെ മഹാദൈവം
നിന്നെ രക്ഷിക്കുന്നുവെന്ന് നീ അറിയും.
17നിനക്കിപ്പോൾ ചെമ്പാണുള്ളത്. നിനക്കു
ഞാൻ സ്വർണ്ണം കൊണ്ടുവരും. നിനക്കിപ്പോൾ
ഇരുമ്പാണുള്ളത്. നിനക്കു ഞാൻ വെള്ളി കൊ
ണ്ടുവരും. നിന്റെ മരത്തിനെ ഞാൻ ചെമ്പാക്കി
മാറ്റും. നിന്റെ പാറകളെ ഞാൻ ഇരുമ്പുമാക്കും.
നിന്റെ ശിക്ഷയെ ഞാൻ സമാധാനമാക്കും.
മനുഷ്യർ നിന്നെയിപ്പോൾ പീഡിപ്പിക്കുന്നു.
പക്ഷേ അവർ നിനക്കായി നന്മകൾ ചെയ്യും.
18നിന്റെ രാജ്യത്ത് ഇനിമേലിൽ അക്രമത്തെ
പ്പറ്റി കേൾക്കുകയില്ല. മനുഷ്യരിനിയൊരിക്ക
ലും നിന്റെ രാജ്യത്തെ ആക്രമിക്കുകയോ കവ
ർച്ച നടത്തുകയോ ഇല്ല. നിന്റെ ഭിത്തികളെ
നീ 'രക്ഷ' എന്നു വിളിക്കും. നിന്റെ കവാട
ങ്ങളെ നീ 'സ്തുതി' എന്നും വിളിക്കും.
19സൂര്യൻ ഇനി അധികകാലം പകൽ നിന്റെ
പ്രകാശമായിരിക്കില്ല. ചന്ദ്രന്റെ പ്രകാശം
രാത്രിയിൽ നിനക്കധികകാലം പ്രകാശമായിരി
ക്കില്ല. എന്തുകൊണ്ടെന്നാൽ, യഹോവ നിനക്കു
നിത്യപ്രകാശമായിരിക്കും. നിന്റെ ദൈവം
നിന്റെ തേജസ്സായിരിക്കും.
20നിന്റെ 'സൂര്യൻ' ഇനിയൊരിക്കലും
അസ്തമിക്കുകയില്ല. നിന്റെ 'ചന്ദ്രൻ' ഇനി
യൊരിക്കലും ഇരുളുകയില്ല. എന്തെന്നാൽ
യഹോവ നിന്റെ നിത്യപ്രകാശമായിരിക്കും.
നിന്റെ വ്യസനകാലം അസ്തമിക്കുകയും
ചെയ്യും.
21നിന്റെ ജനം മുഴുവനും നല്ലവരാകും. അവ
ർക്ക് എന്നെന്നേക്കുമായി ഭൂമി ലഭിക്കും. ഞാന
വരെ സൃഷ്ടിച്ചു. ഞാനെന്റെ സ്വന്തം കരങ്ങൾ
കൊണ്ടുണ്ടാക്കിയ അത്ഭുതസസ്യമാണവർ.
22ഏറ്റവും ചെറിയ കുടുംബം ഏറ്റവും വലിയ
ഗോത്രമാകും. ഏറ്റവും ചെറിയ കുടുംബം ശക്ത
മായ രാഷ്ട്രമാകും. സമയമാകുമ്പോൾ, യഹോ
വയാകുന്ന ഞാൻ വേഗം വരും. ഇതെല്ലാം
ഞാൻ സംഭവിപ്പിക്കും."

### യഹോവയുടെ സ്വാതന്ത്ര്യസന്ദേശം

61 യഹോവയുടെ ദാസൻ പറയുന്നു,
"എന്റെ യജമാനനായ യഹോവ അവ
ന്റെ ആത്മാവിനെ എന്നിൽ നിറച്ചു. പാവ
പ്പെട്ടവരോടു സദ്വാർത്ത പറയുന്നതിനും
ദുഃഖിതരെ ആശ്വസിപ്പിക്കാനും ദൈവം എന്നെ
തെരഞ്ഞെടുത്തതാണ്. ബന്ധികളോട് അവർ
സ്വതന്ത്രരാണെന്നും തടവുകരോടു തങ്ങൾ
സ്വതന്ത്രരാക്കപ്പെട്ടിരിക്കുന്നു എന്നും പറയാൻ
ദൈവം അയച്ചതാണെന്നെ. 2യഹോവ തന്റെ
കാരുണ്യം എപ്പോൾ കാണിക്കുമെന്നു പ്രഖ്യാ
പിക്കാൻ ദൈവം എന്നെ അയച്ചു. ദുഷ്ടന്മാരെ
താൻ ശിക്ഷിക്കുന്ന സമയം പ്രഖ്യാപിക്കാൻ
ദൈവം എന്നെ അയച്ചു. ദുഃഖിതരെ സാന്ത്വനി
പ്പിക്കാൻ ദൈവം എന്നെ അയച്ചു. 3സീയോ
നിലെ ദുഃഖിതരുടെയടു ത്തേക്കു ദൈവം എന്നെ
അയച്ചു. അവരെ ഞാൻ ആഘോഷങ്ങൾക്കായി
തയ്യാറാക്കും. അവരുടെ തലയിലെ ചാരം

ഞാനെടുക്കും. അവർക്കു ഞാനൊരു കിരീടം
നൽകുകയും ചെയ്യും. അവരുടെ ദു:ഖം ഞാനെ
ടുത്ത് ആഹ്ലാദത്തിന്റെ തൈലം അവർക്കു നൽ
കും. അവരുടെ വ്യസനം ഞാനെടുത്ത് ആഘോ
ഷത്തിന്റെ വസ്ത്രങ്ങൾ അവർക്കു നൽകും.
അവർക്ക് ‘നല്ല മരങ്ങൾ’ എന്നും ‘യഹോവയുടെ
അത്ഭുതചെടി’ എന്നും പേരിടാൻ ദൈവം
എന്നെ അയച്ചു.
4ആ സമയം നശിപ്പിക്കപ്പെട്ടിരിക്കുന്ന പഴയ
നഗരങ്ങൾ പുനർനിർമ്മിക്കപ്പെടും. ആരംഭത്തി
ലേതുപോലെ ആ നഗരങ്ങൾ പുതുമയോടെ
നിർമ്മിക്കപ്പെടും. അനേകമനേകം വർഷങ്ങൾ
ക്കു മുമ്പു നശിപ്പിക്കപ്പെട്ട നഗരങ്ങൾ പുനർനി
ർമ്മിക്കപ്പെടും.
5അപ്പോൾ നിങ്ങളുടെ ശത്രുക്കൾ നിങ്ങളുടെ
യടുത്തു വന്ന് നിങ്ങളുടെ ആടുകളെ പരിപാ
ലിക്കും. നിങ്ങളുടെ ശത്രുക്കളുടെ കുട്ടികൾ
നിങ്ങളുടെ വയലുകളിലും തോട്ടങ്ങളിലും
പണിയെടുക്കും. 6‘യഹോവയുടെ പുരോഹിത
ന്മാർ’ എന്നും ‘നമ്മുടെ ദൈവത്തിന്റെ ദാസ
ന്മാർ‘ എന്നും നിങ്ങൾ വിളിക്കപ്പെടും. ഭൂമിയി
ലെ സകല രാജ്യങ്ങളിൽനിന്നുമുള്ള സമ്പത്ത്
നിനക്കു ലഭിക്കും. അതു കൈവശമാക്കുന്നതിൽ
നിങ്ങൾ അഭിമാനിക്കുകയും ചെയ്യും.
7മുമ്പ് മറ്റുള്ളവർ നിങ്ങളെ അപമാനിക്കു
കയും നിങ്ങളെ ദുഷിച്ചു പറയുകയും ചെയ്തു.
മറ്റാരെക്കാളും നിങ്ങൾ അപമാനിതരായിരുന്നു.
അതിനാൽ നിങ്ങളുടെ ദേശത്ത് മറ്റാരെക്കാളും
ഇരട്ടി നിങ്ങൾക്കു ലഭിക്കും. നിത്യമായി നില
നിൽക്കുന്ന സന്തോഷം നിങ്ങൾക്കു ലഭിക്കും.
8ഇതൊക്കെ എന്തുകൊണ്ടു സംഭവിക്കും? എന്തു
കൊണ്ടെന്നാൽ ഞാൻ യഹോവയാകുന്നു.
ഞാൻ നീതിയെ സ്നേഹിക്കുകയും ചെയ്യുന്നു.
മോഷണവും തെറ്റുകളും ഞാൻ വെറുക്കുന്നു.
അതിനാൽ മനുഷ്യർക്ക് അർഹിക്കുന്ന കൂലി
ഞാൻ നൽകും. എന്റെ ജനവുമായി ഞാൻ
നിത്യമായ ഒരു കരാറുണ്ടാക്കും. 9എല്ലാ രാജ്യങ്ങ
ളിലുമുള്ള സകലരും എന്റെ ജനത്തെ അറിയും.
എന്റെ രാജ്യത്തെ കുട്ടികളെ എല്ലാവരും അറി
യും. അവരെ കാണുന്ന ആരും അവർ യഹോ
വയുടെ അനുഗൃഹീതരെന്നു കാണും.”

### ദൈവത്തിന്റെ ദാസൻ രക്ഷ കൊണ്ടുവരുന്നു

10യഹോവ എന്നെ വളരെ വളരെ സന്തോ
ഷിപ്പിക്കുന്നു. എന്റെ ഉള്ളം മുഴുവനും എന്റെ
യഹോവയിൽ ആഹ്ലാദിക്കുന്നു. രക്ഷയുടെ
വസ്ത്രങ്ങൾ യഹോവയെന്നെ ധരിപ്പിക്കുന്നു.
പുരുഷന്റെ വിവാഹവസ്ത്രം പോലെ മനോ
ഹരമാണത്. നന്മയുടെ മേലങ്കി യഹോവ
എന്നെ അണിയിക്കുന്നു. സ്ത്രീയുടെ വിവാഹ
വസ്ത്രം പോലെ സുന്ദരമായത്.
11ഭൂമി ചെടികളെ വളർത്തുന്നു. മനുഷ്യർ
ഉദ്യാനത്തിൽ വിത്തിടുകയും ഉദ്യാനം അവയെ
വളർത്തുകയും ചെയ്യുന്നു. അതേപോലെ
യഹോവ നന്മയെ വളർത്തും. സകല രാഷ്ട്ര
ങ്ങൾക്കുമിടയിൽ അവൻ സ്തുതി വളർത്തും.”

### പുതിയ യെരൂശലേം നന്മ നിറഞ്ഞ നഗരം

62 “സീയോനിനെ ഞാൻ സ്നേഹിക്കുന്നു,
അതിനാൽ ഞാൻ അവൾക്കുവേണ്ടി
സംസാരിച്ചുകൊണ്ടേയിരിക്കും. യെരൂശലേമി
നെ ഞാൻ സ്നേഹിക്കുന്നു. അതിനാൽ ഞാൻ
സംസാരം നിർത്തില്ല. നന്മ ഒരു തീവ്രപ്രകാശം
പോലെ തിളങ്ങുംവരെ ഞാൻ സംസാരിക്കും.
രക്ഷ ഒരഗ്നിനാളംപോലെ എരിഞ്ഞു തിള
ങ്ങുംവരെ ഞാൻ സംസാരിക്കും.
2സകല രാഷ്ട്രങ്ങളും നിന്റെ നന്മകാണും.
സകല രാജാക്കന്മാരും നിന്റെ മഹത്വം കാണും.
അപ്പോൾ നിനക്കൊരു പുതിയ പേരുണ്ടാകും.
യഹോവ നിനക്ക് ആ പുതിയ പേരു നൽകും.
3യഹോവ നിന്നിൽ വളരെ അഭിമാനിക്കും.
നീ യഹോവയുടെ കൈയിലെ മനോഹരമായ
കിരീടം പോലെയാകും.
4നീയിനിയൊരിക്കലും ‘ദൈവം ഉപേക്ഷിച്ച
വർ’ എന്നു വിളിക്കപ്പെടില്ല. നിന്റെ ദേശം
ഇനിയൊരിക്കലും ‘ദൈവം നശിപ്പിച്ച സ്ഥലം’
എന്നു വിളിക്കപ്പെടുകയില്ല. ‘ദൈവം സ്നേഹി
ക്കുന്നവർ’ എന്നു നീ വിളിക്കപ്പെടും. നിന്റെ
ദേശം ‘ദൈവത്തിന്റെ വധു’ എന്നു വിളിക്കപ്പെ
ടും. എന്തുകൊണ്ടെന്നാൽ യഹോവ നിന്നെ
സ്നേഹിക്കുന്നു. നിന്റെ ദേശം അവന്റേതാകു
കയും ചെയ്യും.
5ഒരുവൻ ഒരുവളെ സ്നേഹിച്ചാൽ അവൻ
അവളെ വിവാഹം കഴിക്കുന്നു, അവൾ അവ
ന്റെ ഭാര്യയുമാകുന്നു. അതേപോലെ, നിന്റെ
ദേശം നിന്റെ മക്കളുടേതാകും. ഒരുവൻ തന്റെ
പുതിയ ഭാര്യയിൽ ആഹ്ലാദിക്കുന്നു. അതേ
പോലെ, നിന്റെ ദൈവം നിന്നിൽ വളരെ
ആഹ്ലാദിക്കും.”

### ദൈവം തന്റെ വാഗ്ദാനം പാലിക്കും

6“യെരൂശലേമേ, നിന്റെ മതിലുകൾക്ക്
ഞാൻ പാറാവിടുന്നു (പ്രവാചകന്മാർ). ആ
പാറാവുകാർ നിശ്ശബ്ദരായിരിക്കയില്ല. രാത്രി
യിലും പകലും അവർ പ്രാർത്ഥിച്ചുകൊണ്ടേ
യിരിക്കും.” പാറാവുകാരേ, നിങ്ങൾ യഹോവ
യോടു പ്രാർത്ഥിച്ചുകൊണ്ടേയിരിക്കണം. അവ
ന്റെ വാഗ്ദാനം നിങ്ങളവനെ ഓർമ്മിപ്പി
ച്ചുകൊണ്ടേയിരിക്കണം. ഒരിക്കലും പ്രാർത്ഥന
നിർത്തരുത്.
7യെരുശലേമിനെ യഹോവ ഭൂമിയിലെ ജനം
മുഴുവൻ വാഴ്ത്തുന്ന നഗരമാക്കും വരെ നിങ്ങൾ
യഹോവയോടു പ്രാർത്ഥിക്കണം.
8യഹോവ ഒരു വാഗ്ദാനം ചെയ്തു.
യഹോവ തന്റെ തന്നെ ശക്തിയെ സാക്ഷ്യ
മാക്കി. ആ വാഗ്ദാനം പാലിക്കാൻ യഹോവ
തന്റെ ശക്തി ഉപയോഗിക്കും. യഹോവ പറ
ഞ്ഞു, “നിങ്ങളുടെ ഭക്ഷണം ഞാനിനി വീണ്ടും
നിങ്ങളുടെ ശത്രുക്കൾക്കു കൊടുക്കില്ലെന്നു വാ
ഗ്ദാനം ചെയ്യുന്നു. നിങ്ങളുണ്ടാക്കിയ വീഞ്ഞ്
ഇനിയൊരിക്കലും നിങ്ങളുടെ ശത്രുക്കളെടുക്കി
ല്ലെന്ന് ഞാനുറപ്പു തരുന്നു.
9ഭക്ഷണം സമ്പാദിക്കുന്നവൻ അതു തിന്നും.
അവർ യഹോവയെ വാഴ്ത്തുകയും ചെയ്യും.
മുന്തിരി പറിക്കുന്നവൻ അതിന്റെ വീഞ്ഞു
കുടിക്കും. എന്റെ വിശുദ്ധനാട്ടിൽ അതെല്ലാം
സംഭവിപ്പിക്കും.”
10കവാടങ്ങളിലൂടെ കടന്നു വരിക! ജനത്തി
നായി വഴിയൊരുക്കുക! പാതയൊരുക്കുക! വഴി
യിലെ കല്ലുകളെല്ലാം പെറുക്കിക്കളയുക! ജന
ങ്ങൾക്കൊരടയാളമായി കൊടിയുയർത്തുക!
11ശ്രദ്ധിക്കൂ, യഹോവ സകല വിദൂരദേശങ്ങ
ളോടും സംസാരിക്കുന്നു: “സീയോൻകാരോടു
പറയുക: നോക്കൂ, നിങ്ങളുടെ രക്ഷകൻ വരിക
യായി. അവൻ നിങ്ങൾക്കുള്ള പ്രതിഫലം
കൊണ്ടുവരുന്നു. അവൻ ആ സമ്മാനം തന്നോ
ടൊപ്പം കൊണ്ടുവരുന്നു.”

12“വിശുദ്ധജനം,” “യഹോവയുടെ രക്ഷിക്ക
പ്പെട്ടവർ” എന്നൊക്കെ അവന്‍റെ ജനം വിളിക്ക
പ്പെടും. “ദൈവം ആഗ്രഹിക്കുന്ന നഗരം” “ദൈവ
സാന്നിദ്ധ്യമുള്ള നഗരം” എന്നൊക്കെ യെരൂശ
ലേമും വിളിക്കപ്പെടും.

### ദൈവം തന്‍റെ ജനത്തെ വിധിക്കുന്നു

63 എദോമിൽനിന്നും വരുന്ന ഇവൻ ആരാ
ണ്? അവൻ ബൊസ്രയിൽനിന്നും വരു
ന്നു. അവന്‍റെ വസ്ത്രങ്ങളിൽ കടുംചുവപ്പുകറ
പുരണ്ടിരിക്കുന്നു. ആ വസ്ത്രങ്ങളിൽ അവൻ
പ്രതാപിയായിരിക്കുന്നു. അവൻ നിവർന്ന്
തന്‍റെ മഹാശക്തിയോടെ നടക്കുന്നു. അവൻ
പറയുന്നു, “നിങ്ങളെ രക്ഷിക്കാനുള്ള ശക്തി
എനിക്കുണ്ട്. ഞാൻ സത്യം പറയുകയും
ചെയ്യുന്നു.”
2“നിന്‍റെ വസ്ത്രങ്ങൾ ചുവന്നു തുടുത്തിരി
ക്കുന്നതെന്ത്? വീഞ്ഞുണ്ടാക്കാൻ മുന്തിരി പിഴി
യുന്നവന്‍റേതുപോലുണ്ട് അവ!”
3അവൻ മറുപടി പറയുന്നു, “ഞാൻ സ്വയം
മുന്തിരിച്ചക്കിൽ നടന്നു. ആരും എന്നെ സഹാ
യിച്ചില്ല. ഞാൻ കോപിക്കുകയും മുന്തിരി ചവി
ട്ടിമെതിക്കുകയും ചെയ്തു. സത്ത് എന്‍റെ
വസ്ത്രങ്ങളിലേക്കു തെറിച്ചു. അങ്ങനെ എന്‍റെ
വസ്ത്രങ്ങൾ അഴുക്കായി.
4മനുഷ്യരെ ശിക്ഷിക്കാൻ ഞാനൊരു സമയം
തെരഞ്ഞെടുത്തു. ഇപ്പോൾ എന്‍റെ ജനത്തെ
രക്ഷിക്കുകയും സംരക്ഷിക്കുകയും ചെയ്യേണ്ട
സമയമായിരിക്കുന്നു.
5ഞാൻ ചുറ്റിലും നോക്കി, പക്ഷേ എന്നെ
ആരും സഹായിച്ചില്ല. ആരും എന്നെ തുണ
യ്ക്കാത്തതിൽ ഞാനത്ഭുതപ്പെട്ടു. അതിനാൽ
ഞാൻ എന്‍റെ ജനത്തെ രക്ഷിക്കാൻ എന്‍റെ
സ്വന്തം ശക്തി ഉപയോഗിച്ചു. എന്‍റെ തന്നെ
കോപം എന്നെ തുണച്ചു.
6കോപിച്ചപ്പോൾ ഞാൻ ജനത്തിനു മേൽ
നടന്നു. ഭ്രാന്തമായി ഞാനവരെ ശിക്ഷിച്ചു.
അവരുടെ രക്തം ഞാൻ നിലത്തൊഴിച്ചു.”

### യഹോവ തന്‍റെ ജനത്തോടു ദയാവാനായിരുന്നു

7യഹോവയുടെ കാരുണ്യത്തെ ഞാൻ ഓർ
മ്മിക്കും. യഹോവയെ സ്തുതിക്കാനും ഞാൻ
ഓർമ്മിക്കും. യിസ്രായേലിന്‍റെ കുടുംബത്തിന്
യഹോവ പല നന്മകളും നൽകി. യഹോവ
ഞങ്ങളോടു വളരെ കാരുണ്യവാനായിരുന്നു.
അവൻ ഞങ്ങളോടു കരുണ കാട്ടി.
8യഹോവ പറഞ്ഞു, “ഇത് എന്‍റെ ജനമാ
കുന്നു. ഇവരാണെന്‍റെ യഥാർത്ഥ കുട്ടികൾ.”
അതിനാൽ യഹോവ അവരെ രക്ഷിച്ചു.
9മനുഷ്യർക്ക് ധാരാളം ദുരിതങ്ങളുണ്ടായിരു
ന്നു. പക്ഷേ യഹോവ അവർക്കെതിരായിരു
ന്നില്ല. യഹോവ അവരെ സ്നേഹിക്കുകയും
അവന് അവരോടു സഹതാപം തോന്നുകയും
ചെയ്തു. അതിനാൽ യഹോവ അവരെ രക്ഷി
ച്ചു. തന്‍റെ വിശിഷ്ടദൂതനെ അവൻ അവരെ
രക്ഷിക്കാനയച്ചു. അവൻ അവരെ പെറുക്കിയെ
ടുത്തു കൊണ്ടുപോയി. അവരെ അവൻ എന്നേ
ക്കും പരിപാലിക്കുകയും ചെയ്യും.
10എന്നാൽ ജനം യഹോവയ്ക്കെതിരെ തിരി
ഞ്ഞു. അവന്‍റെ പരിശുദ്ധാത്മാവിനെ അവർ
വ്യസനിപ്പിച്ചു. അതിനാൽ യഹോവ അവ
രുടെ ശത്രുവായി. യഹോവ അവർക്കെതിരെ
യുദ്ധം ചെയ്തു.

11പക്ഷേ വളരെപ്പണ്ടു സംഭവിച്ച കാര്യങ്ങൾ
യഹോവയിപ്പോഴും ഓർമ്മിക്കുന്നു. മോശെയെ
യും തന്‍റെ ജനത്തെയും അവൻ ഓർമ്മിക്കുന്നു.
ജനങ്ങളെ കടലിലൂടെ കൊണ്ടുവന്നവനാണു
യഹോവ. തന്‍റെ ആട്ടിൻപറ്റത്തെ (ജനം) നയി
ക്കാൻ യഹോവ തന്‍റെ ഇടയന്മാരെ (പ്രവാ
ചകർ) അയച്ചു. പക്ഷേ, യഹോവയിപ്പോൾ
എവിടെ? തന്‍റെ ആത്മാവിനെ മോശെയിൽ
നിക്ഷേപിച്ചവൻ എവിടെ?
12മോശയെ യഹോവ തന്‍റെ വലതുകരം
കൊണ്ടു നയിച്ചു. മോശെയെ നയിക്കാൻ
യഹോവ തന്‍റെ മഹാശക്തിയുപയോഗിച്ചു.
ജനങ്ങൾക്കു കടൽ മുറിച്ചുകടക്കാൻ യഹോവ
കടലിനെ രണ്ടായി പകുത്തു. ഈ മഹാകാ
ര്യങ്ങൾ ചെയ്തുകൊണ്ട് യഹോവ തന്‍റെ
നാമം വിശ്രുതമാക്കി.
13യഹോവ തന്‍റെ ജനത്തെ അഗാധ സമുദ്ര
ത്തിലൂടെ നയിച്ചു. മരുഭൂമിയിലൂടെ കുതിര
നടക്കുമ്പോലെ ജനം വീഴാതെ നടന്നു.
14വയലിൽ നടക്കുമ്പോൾ പശു വീഴാറില്ല.
അതേപോലെ കടലിലൂടെ നടന്നപ്പോൾ മനു
ഷ്യരും വീണില്ല. യഹോവയുടെ ആത്മാവ്
അവരെ ഒരു വിശ്രമസ്ഥലത്തേക്കു നയിച്ചു.
ജനം എല്ലായ്പ്പോഴും സുരക്ഷിതരായിരുന്നു.
യഹോവേ, നീ ജനത്തെ നയിച്ച വഴി അതാ
ണ്. നീ മനുഷ്യരെ നയിക്കുകയും നിന്‍റെ
നാമത്തെ വിസ്മയകരമാക്കുകയും ചെയ്തു.

### തന്‍റെ ജനത്തിനുവേണ്ടി ദൈവത്തോടുള്ള പ്രാർത്ഥന

15യഹോവേ, സ്വർഗ്ഗത്തിൽനിന്നും താഴേക്കു
നോക്കിയാലും. ഇപ്പോൾ സംഭവിക്കുന്ന കാര്യ
ങ്ങൾ കണ്ടാലും! സ്വർഗ്ഗത്തിലെ നിന്‍റെ മഹ
ത്തും വിശുദ്ധവുമായ വസതിയിൽനിന്നും
താഴെ ഞങ്ങ ളെ നോക്കിയാലും. ഞങ്ങളോടുള്ള
നിന്‍റെ ശക്തമായ സ്നേഹമെവിടെ? നിന്‍റെ
ഉള്ളിന്‍റെ ഉള്ളിൽനിന്നു വരുന്ന നിന്‍റെ ശക്ത
മായ പ്രവൃത്തികളെവിടെ? എന്നോടുള്ള
നിന്‍റെ കാരുണ്യമെവിടെ? എന്നോടുള്ള
നിന്‍റെ സ്നേഹകാരുണ്യം നീ എവിടെ ഒളിപ്പി
ച്ചിരിക്കുന്നു? 16നോക്കൂ! നീ ഞങ്ങളുടെ പിതാ
വാകുന്നു! അബ്രാഹാം ഞങ്ങളെ അറിയുന്നില്ല.
യിസ്രായേൽ (യാക്കോബ്) ഞങ്ങളെ തിരിച്ചറി
യുന്നില്ല. യഹോവേ, നീ ഞങ്ങളുടെ പിതാവാ
കുന്നു. ഞങ്ങളെ എല്ലായ്പ്പോഴും രക്ഷിച്ചിരു
ന്നതു നീയാകുന്നു!
17യഹോവേ, നീയെന്താണു ഞങ്ങളെ നിന്നി
ൽനിന്നും തള്ളിമാറ്റുന്നത്? നിന്നെ പിന്തുടരുക
യെന്നതു ഞങ്ങൾക്ക് വിഷമകരമാക്കുന്നതെ
ന്തുകൊണ്ട്? യഹോവേ, ഞങ്ങളിലേക്കു മടങ്ങി
വന്നാലും. ഞങ്ങൾ നിന്‍റെ സേവകന്മാർ.
ഞങ്ങളുടെയടുത്തേക്കുവന്ന് ഞങ്ങളെ സഹാ
യിച്ചാലും! ഞങ്ങളുടെ കുടുംബങ്ങൾ നിന്‍റേ
താകുന്നു.
18നിന്‍റെ വിശുദ്ധജനം അവരുടെ ദേശത്ത്
കുറച്ചുകാലമേ താമസിച്ചുള്ളൂ. അപ്പോൾ ഞങ്ങ
ളുടെ ശത്രുക്കൾ നിന്‍റെ വിശുദ്ധ ആലയത്തെ
ചവിട്ടിമെതിച്ചു.
19അവർ നിന്‍റെ നാമത്തിൽ വിളിക്കപ്പെടു
ന്നില്ല. അവർ നിന്‍റെ നാമം ധരിക്കുന്നില്ല.
ഞങ്ങളും അവരെപ്പോലെയായിരുന്നു.
64 നീ ആകാശം വലിച്ചുകീറുകയും താഴേ
ക്കു വരികയും ചെയ്യുമ്പോൾ എല്ലാം
മാറും. പർവ്വതങ്ങൾ നിന്‍റെ മുമ്പിൽ ഉരുകും.

2പർവ്വതങ്ങൾ പൊന്തക്കാടുകൾ എരിയു
മ്പോലെ തീയിൽ എരിയും. തീയുടെ മുകളിൽ
വെള്ളമെന്നപോലെ പർവ്വതങ്ങൾ തിളയ്ക്കും.
അപ്പോൾ നിന്റെ ശത്രുക്കൾ നിന്നെപ്പറ്റി പഠി
ക്കും. അന്ന് നിന്നെക്കാണുമ്പോൾ സകലരാഷ്ട്ര
ങ്ങളും ഭയന്നു വിറയ്ക്കും.
3പക്ഷേ, സത്യത്തിൽ നീയങ്ങനെ ചെയ്യണ
മെന്നു ഞങ്ങളാഗ്രഹിക്കുന്നില്ല. പർവ്വതങ്ങൾ
നിന്റെ മുമ്പിൽ ഉരുകണം.
4നിന്റെ ജനത, ഒരിക്കലും സത്യമായി
നിന്നെ ശ്രവിച്ചില്ല. നീ പറഞ്ഞത് അവർ ഒരി
ക്കലും കേട്ടില്ല. നിന്നെപ്പോലൊരു ദൈവത്തെ
ആരും ഒരിക്കലും കണ്ടിട്ടില്ല. മറ്റൊരു ദൈവ
മില്ല-നീ മാത്രമാണു ദൈവം. ജനം ക്ഷമയോ
ടെ നിന്റെ സഹായത്തിനു കാത്തിരുന്നാൽ
നീ അവർക്കായി മഹത്തായ കാര്യങ്ങൾ
ചെയ്യും.
5നീ നന്മ ചെയ്യുന്നതിലഭിമാനിക്കുന്നവരോ
ടൊപ്പമാകുന്നു. നീ ആവശ്യപ്പെട്ട ജീവിത
മാർഗത്തിൽ അവർ ജീവിച്ചുകൊണ്ട് നിന്നെ
ഓർമ്മിക്കുന്നു. പക്ഷേ, നോക്കൂ, പണ്ട് ഞങ്ങൾ
നിനക്കെതിരെ പാപം ചെയ്തു. അതിനാൽ
നീ ഞങ്ങളോടു കോപിച്ചു. ഇനി ഞങ്ങളെ
ങ്ങനെ രക്ഷപ്പെടും?
6ഞങ്ങളെല്ലാം പാപത്തിന്റെ ചെളി പുര
ണ്ടവർ. ഞങ്ങളുടെ സദ്പ്രവൃത്തികൾ പോലും
ശുദ്ധമല്ല. അവ രക്തക്കറപുരണ്ട വസ്ത്രങ്ങൾ
പോലെ. ഞങ്ങൾ പഴുത്ത ഇലകൾ പോലെ
യാണ്. ഞങ്ങളുടെ പാപങ്ങൾ കാറ്റ് എന്ന
പോലെ ഞങ്ങളെ കൊണ്ടുപോയി.
7ആരും നിന്റെ നാമം വിളിക്കുന്നില്ല. നിന്നെ
അനുഗമിക്കുന്നതിൽ ഞങ്ങൾ ഉത്സാഹിതരല്ല,
അതിനാൽ നീ ഞങ്ങളെ തള്ളിയകറ്റിയിരിക്കു
ന്നു. ഞങ്ങൾ ഞങ്ങളുടെ പാപത്തിൽ ഒഴുകി
പ്പോയിരിക്കുന്നതിനാൽ നിന്റെ മുമ്പിൽ
ഞങ്ങൾ നിസ്സഹായരാണ്.
8പക്ഷേ യഹോവേ, നീ ഞങ്ങളുടെ പിതാവാ
കുന്നു. ഞങ്ങൾ കളിമണ്ണുപോലെ. നീ കുശ
വനും. നിന്റെ കൈകൾ ഞങ്ങളെ സൃഷ്ടിച്ചു.
9യഹോവേ, ഞങ്ങളോടുള്ള കോപം തുടര
രുതേ! ഞങ്ങളുടെ പാപങ്ങൾ എന്നെന്നും ഓർ
മ്മിക്കരുതേ! ദയവായി ഞങ്ങളെ നോക്കിയാ
ലും! ഞങ്ങൾ നിന്റെ ജനമാകുന്നു.
10നിന്റെ വിശുദ്ധനഗരങ്ങൾ ശൂന്യമാകുന്നു.
ആ നഗരങ്ങളിപ്പോൾ മരുഭൂമി പോലെയാകു
ന്നു. സീയോൻ ഒരു മരുഭൂമിയാകുന്നു! യെരൂ
ശലേം തകർക്കപ്പെട്ടു!
11ഞങ്ങളുടെ പൂർവ്വികർ ഞങ്ങളുടെ വിശുദ്ധ
ആലയത്തിൽ നിന്നെ ആരാധിച്ചു. ഞങ്ങളുടെ
ആലയം വളരെ മഹത്തായിരുന്നു, എന്നാൽ
ഇപ്പോൾ അത് തീ കത്തിപ്പോയിരിക്കുന്നു!
ഞങ്ങൾക്കുണ്ടായിരുന്ന നല്ല വസ്തുക്കളൊക്കെ
നശിപ്പിക്കപ്പെട്ടിരിക്കുന്നു.
12ഇതൊക്കെ ഞങ്ങളെ സ്നേഹിക്കുന്നതിൽ
നിന്നും അകറ്റുമോ? നീ ഒന്നും പറയാതി
രിക്കുമോ? എന്നെന്നേക്കും നീ ഞങ്ങളെ ശിക്ഷി
ക്കുമോ?

### എല്ലാവരും ദൈവത്തെപ്പറ്റി പഠിക്കും

65 യഹോവ പറയുന്നു, "എന്റെയടുത്ത്
ഉപദേശത്തിനായി വന്നിട്ടില്ലാത്തവരെ
ഞാൻ സഹായിച്ചു. എന്നെ അന്വേഷിക്കാത്ത
വർ എന്നെ കണ്ടെത്തി. എന്റെ നാമം ധരി
ക്കാത്ത ഒരു രാഷ്ട്രത്തോടു ഞാൻ സംസാരിച്ചു.
ഞാൻ പറഞ്ഞു, 'ഞാനിവിടെയുണ്ട്! ഞാനി
വിടെയുണ്ട്!'
2"എനിക്കെതിരെ തിരിഞ്ഞവരെ സ്വീകരി
ക്കാൻ ഞാൻ ഒരുങ്ങിനിന്നു. അവർ എന്റെയ
ടുക്കൽ വരുന്നതു ഞാൻ കാത്തിരിക്കുകയാ
യിരുന്നു. പക്ഷേ അവർ നല്ലതല്ലാത്തൊരു വഴി
യേ ജീവിതം തുടർന്നു. മനസ്സിൽ തോന്നിയതു
പോലെ അവർ പ്രവർത്തിച്ചു. 3അവർ എന്നെ
ശല്യപ്പെടുത്തിക്കൊണ്ട് എന്റെ മുമ്പിൽ നിൽ
ക്കുന്നു. അവർ ബലികളും വഴിപാടുകളും തങ്ങ
ളുടെ വിശിഷ്ട ഉദ്യാനങ്ങളിൽ അർപ്പിക്കുന്നു.
4അവർ കല്ലറകൾക്കിടയിലിരിക്കുന്നു. അവർ
മരിച്ചവരുടെ സന്ദേശവും കാത്തിരിക്കുന്നു.
അവർ ശവശരീരങ്ങൾക്കൊപ്പം ജീവിക്കുകപോ
ലും ചെയ്യുന്നു. അവർ പന്നിയിറച്ചി ഭക്ഷിക്കു
ന്നു. അവരുടെ കത്തിയും മുള്ളും അഴുകിയ
മാംസം പുരണ്ട് വൃത്തികേടായിരിക്കുന്നു.
5"പക്ഷേ അവർ മറ്റുള്ളവരോടു പറയുകയാ
ണ്, 'എന്റെയടുത്തേക്കു വരരുത്! ഞാൻ
നിങ്ങളെ ശുദ്ധീകരിക്കും വരെ എന്നെ തൊട
രുത്.' അങ്ങനെയുള്ളവർ എന്റെ കണ്ണിൽ പുക
പോലെയാണ്. അവരുടെ അഗ്നി എപ്പോഴും
എരിഞ്ഞു കൊണ്ടേയിരിക്കുന്നു.'

### യിസ്രായേൽ ശിക്ഷിക്കപ്പെടണം

6"ഇതാ ഒടുക്കപ്പെടേണ്ട ഒരു വിലച്ചീട്ട്. നിങ്ങ
ളുടെ പാപങ്ങൾ നിങ്ങളെ അപരാധിയാക്കി
യെന്നാണതു പറയുന്നത്. വിലയടയ്ക്കുംവരെ
ഞാൻ അടങ്ങിയിരിക്കയില്ല. നിങ്ങളെ ശിക്ഷി
ച്ചുകൊണ്ട് ഞാനത് അടയ്ക്കും.
7"നിങ്ങളുടെ പാപങ്ങളും നിങ്ങളുടെ പിതാ
ക്കന്മാരുടെ പാപങ്ങളും ഒന്നു തന്നെ." യഹോവ
പറയുന്നു, "പർവ്വതങ്ങളിൽ ധൂപങ്ങൾ കത്തി
ക്കവേ നിങ്ങളുടെ പിതാക്കന്മാർ ഈ പാപ
ങ്ങൾ ചെയ്തു. ആകുന്നുകളിൽ അവരെന്നെ
നാണം കെടുത്തി. അവരെ ഞാൻ ആദ്യം
ശിക്ഷിക്കുകയും ചെയ്തു. അർഹിക്കുന്ന ശിക്ഷ
ഞാനവർക്കു നൽകി."

### യിസ്രായേലിനെ ദൈവം പൂർണ്ണമായും നശിപ്പിക്കുകയില്ല

8യഹോവ പറയുന്നു, "മുന്തിരിയിൽ പുതിയ
വീഞ്ഞുണ്ടാകുമ്പോൾ മനുഷ്യർ അതു പിഴി
ഞ്ഞെടുക്കുന്നു. പക്ഷേ അവർ മുന്തിരി മുഴുവൻ
നശിപ്പിക്കുന്നില്ല. മുന്തിരി വീണ്ടും ഉപയോ
ഗിക്കാമെന്നതിനാലാണവർ അങ്ങനെ ചെയ്യു
ന്നത്. എന്റെ ദാസന്മാരോടും ഞാൻ അതു
തന്നെ ചെയ്യും. അവരെ ഞാൻ പൂർണ്ണമായും
നശിപ്പിക്കയില്ല. 9യാക്കോബിന്റെ (യിസ്രാ
യേൽ) കുടുംബത്തിൽനിന്നും ചിലരെ ഞാൻ
അവശേഷിപ്പിക്കും. യെഹൂദക്കാരിൽ ചിലർ
എന്റെ പർവ്വതത്തിലെത്തും. എന്റെ ദാസ
ന്മാർ അവിടെ വസിക്കും. അവിടെ വസിക്കേണ്ട
വരെ ഞാൻ തെരഞ്ഞെടുക്കും. 10അനന്തരം
ശാരോൻ താഴ്വര ആടുകൾക്ക് മേച്ചിൽപ്പുറ
മാകും. ആഖോർ താഴ്വര കാലികൾക്ക് വിശ്രമ
സങ്കേതമാകും. ഇതെല്ലാം എന്റെ ജനത്തിന്-
എന്നെ തെരയുന്നവർക്കു വേണ്ടിയാണ്.
11"പക്ഷേ നിങ്ങൾ യഹോവയെ വിട്ടു. അതി
നാൽ നിങ്ങൾ ശിക്ഷിക്കപ്പെടും. എന്റെ വിശു
ദ്ധപർവ്വതത്തെ നിങ്ങൾ മറന്നു. നിങ്ങൾ ഭാഗ്യ
ത്തെ ആരാധിക്കാൻ തുടങ്ങി. വ്യാജദൈവമായ
വിധിയെ നിങ്ങൾ ആരാധിക്കുന്നു. 12എന്നാൽ
ഞാൻ നിങ്ങളുടെ ഭാവി നിശ്ചയിക്കുന്നു.

നിങ്ങൾ വാളുകൊണ്ട് വധിക്കപ്പെടണമെന്നു
ഞാൻ നിശ്ചയിച്ചു. നിങ്ങളെല്ലാം വധിക്കപ്പെ
ടും. എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങളെ വിളി
ച്ചു, നിങ്ങൾ വിളികേട്ടില്ല! ഞാൻ നിങ്ങളോടു
സംസാരിച്ചു. നിങ്ങൾ ശ്രദ്ധിച്ചില്ല. തിന്മയെന്നു
ഞാൻ പറഞ്ഞ കാര്യങ്ങൾ നിങ്ങൾ ചെയ്തു.
ഞാനിഷ്ടപ്പെടാത്ത കാര്യങ്ങൾ ചെയ്യാൻ
നിങ്ങൾ നിശ്ചയിച്ചു."
13അതിനാൽ എന്റെ യജമാനനായ യഹോ
വ ഇക്കാര്യങ്ങൾ പറഞ്ഞു. "എന്റെ ദാസന്മാർ
ഭക്ഷണം കഴിക്കും, പക്ഷേ നിങ്ങൾ ദുഷ്ടന്മാർ
പട്ടിണി കിടക്കും. എന്റെ ദാസന്മാർ കുടിക്കും,
പക്ഷേ നിങ്ങൾ ദുഷ്ടന്മാർക്കു ദാഹിക്കും.
എന്റെ ദാസന്മാർ ആഹ്ലാദിക്കും, പക്ഷേ ദുഷ്ട
ന്മാരായ നിങ്ങൾ അപമാനിതരാകും.
14എന്റെ ദാസന്മാർ ആഹ്ലാദിച്ചുല്ലസിക്കും,
പക്ഷേ നിങ്ങൾ ദുഷ്ടന്മാർ ദു:ഖിച്ചുകരയും.
നിങ്ങളുടെ ആത്മാവ് തകരുകയും നിങ്ങൾ
വളരെ വ്യസനിക്കുകയും ചെയ്യും.
15നിങ്ങളുടെ പേരുകൾ എന്റെ ദാസന്മാർക്ക്
ശാപം പോലെയായിരിക്കും." എന്റെ യജമാന
നായ യഹോവ നിങ്ങളെ വധിക്കും. തന്റെ
ദാസന്മാരെ അവൻ പുതിയ പേരിട്ടു വിളിക്കുക
യും ചെയ്യും.
16മനുഷ്യരിപ്പോൾ ഭൂമിയിൽനിന്ന് അനുഗ്രഹം
തേടുന്നു. പക്ഷേ ഭാവിയിലവർ വിശ്വസ്ത
ദൈവത്തിന്റെ അനുഗ്രഹം തേടും. മനുഷ്യരി
പ്പോൾ ഭൂമിയുടെ ശക്തിയെപ്രതി വാഗ്ദാനം
ചെയ്യുന്നു. പക്ഷേ ഭാവിയിലവർ വിശ്വസ്ത
ദൈവത്തിൽ ആശ്രയിക്കും. എന്തുകൊണ്ടെ
ന്നാൽ പണ്ടത്തെ ദുരിതങ്ങൾ മറക്കപ്പെടും.
എന്റെ ജനം ഒരിക്കലും ആ ദുരിതങ്ങൾ ഓർമ്മി
ക്കുകയില്ല.

### പുതിയൊരു കാലം വരുന്നു

17"ഞാൻ പുതിയൊരു സ്വർഗ്ഗവും പുതി
യൊരു ഭൂമിയും സൃഷ്ടിക്കും. മനുഷ്യർ ഭൂതകാലം
ഓർമ്മിക്കുകയില്ല. അക്കാര്യങ്ങളൊന്നും അവർ
ഓർമ്മിക്കുകയില്ല.
18എന്റെ ജനം സന്തോഷിക്കും. അവർ
എന്നെന്നേക്കും ആഹ്ലാദിക്കും. ഞാൻ സൃഷ്ടിക്കു
ന്നതിനെച്ചൊല്ലി. ആഹ്ലാദം നിറഞ്ഞൊരു യെരൂ
ശലേം ഞാനുണ്ടാക്കും. അവരെ ഞാൻ ആഹ്ലാ
ദിക്കുന്നവരാക്കുകയും ചെയ്യും.
19അപ്പോൾ ഞാൻ യെരൂശലേമിൽ സന്തോ
ഷിക്കും. എന്റെ ജനതയിൽ ഞാൻ സന്തോ
ഷിക്കും. ആ നഗരത്തിൽ ഇനിയൊരിക്കലും
കരച്ചിലോ വ്യസനമോ ഉണ്ടാകില്ല.
20ആ നഗരത്തിലാരും ആയുസ്സെത്താതെ മരി
ക്കില്ല. ഓരോ കുട്ടിയും ദീർഘനാൾ ജീവിക്കും.
ഓരോ വൃദ്ധനും വളരെക്കാലം ജീവിക്കും. നൂറു
വയസ്സുള്ളയാളും ചെറുപ്പക്കാരനായിരിക്കും.
നൂറുവർഷം ജീവിക്കാത്തവൻ ശപിക്കപ്പെട്ടവ
നെന്നു ജനം കരുതും.
21ആ നഗരത്തിൽ ഒരാളൊരു വീടുപണി
താൽ അയാളവിടെ വസിക്കും. മുന്തിരിത്തോ
പ്പുണ്ടാക്കുന്നവൻ അതിലെ മുന്തിരി തിന്നും.
22ഇനിയൊരിക്കലും ഒരാൾ വീടു പണിയുക
യും മറ്റൊരാൾ അതിൽ താമസിക്കുകയും
ചെയ്യില്ല. ഇനിയൊരിക്കലും ഒരാൾ തോട്ടമുണ്ടാ
ക്കുകയും മറ്റൊരാൾ അതിലെ പഴം തിന്നുകയും
ചെയ്യില്ല. എന്റെ തെരഞ്ഞെടുക്കപ്പെട്ട ജനം
മരങ്ങളുടെയത്രകാലം ജീവിക്കും. എന്റെ തെര
ഞ്ഞെടുക്കപ്പെട്ട ജനം തങ്ങളുണ്ടാക്കുന്നതെല്ലാം
ആസ്വദിക്കും.
23സ്ത്രീകളിനിയൊരിക്കലും ജനിക്കുമ്പോൾ
ത്തന്നെ ശിശു മരിക്കാനായി പ്രസവിക്കില്ല.
സ്ത്രീകളിനിയൊരിക്കലും പ്രസവസമയത്തെ
ഭയക്കുകയില്ല. എന്റെജനതയും അവരുടെ
കുട്ടികളുമെല്ലാം യഹോവയാൽ അനുഗ്രഹിക്ക
പ്പെടും.
24ചോദിക്കുംമുമ്പേ അവർക്കെന്താണു വേണ്ട
തെന്നു ഞാനറിയും. അവർ ചോദിച്ചു തീരുമ്മു
മ്പേതന്നെ അവരെ ഞാൻ സഹായിക്കും.
25ചെന്നായ്ക്കളും ആട്ടിൻ കുട്ടികളും ഒരുമിച്ചു
ഭക്ഷിക്കും. സിംഹങ്ങൾ കന്നു കാലികളോടൊ
പ്പം വയ്ക്കോൽ ഭക്ഷിക്കും. എന്റെ വിശുദ്ധ
പർവ്വതത്തിൽ സർപ്പം ആരെയും പേടിപ്പിക്കു
കയോ കടിക്കുകയോ ചെയ്യില്ല." യഹോവയാ
ണിക്കാര്യങ്ങളെല്ലാം പറഞ്ഞത്.

### സകലരാഷ്ട്രങ്ങളെയും ദൈവം വിധിക്കും

66 യഹോവ പറയുന്നതിതാണ്, "ആകാശം
എന്റെ സിംഹാസനവും ഭൂമി എന്റെ
പാദപീഠവുമാകുന്നു. പിന്നെ, എനിക്കൊരു
ഗൃഹം പണിയാമെന്നു നിങ്ങൾ കരുതുന്നുവോ?
ഇല്ല! നിങ്ങൾക്കു കഴിയില്ല! എനിക്കൊരു വിശ്രമ
സ്ഥലം തരുവാൻ നിനക്കു കഴിയുമോ? ഇല്ല!
നിങ്ങൾക്കു കഴിയില്ല.
2ഞാൻ സ്വയം സൃഷ്ടിച്ചതാണിതെല്ലാം.
ഞാൻ സൃഷ്ടിച്ചതുകൊണ്ടാണ് ഇവിടെയുള്ള
തെല്ലാം ഉണ്ടായിരിക്കുന്നത്." യഹോവ സ്വയം
പറഞ്ഞതാണിതൊക്കെ. "എന്നോടു പറയുക,
ഞാൻ പരിപാലിക്കാൻ ജനം എന്തു ചെയ്യുന്നു?
പാവങ്ങളെ ഞാൻ പരിപാലിക്കുന്നു. ദു:ഖി
തരെ ഞാൻ പരിപാലിക്കുന്നു. എന്റെ വാക്കുക
ളനുസരിക്കുന്നവരെ ഞാൻ പരിപാലിക്കുന്നു.
3ചിലർ കാളകളെ ബലിയായി അർപ്പിക്കു
ന്നു. പക്ഷേ അവർ മനുഷ്യരെ മർദ്ദിക്കുകയും
ചെയ്യുന്നു. അവർ ചെമ്മരിയാടിനെ കൊന്നു
ബലിയർപ്പിക്കുന്നു. പക്ഷേ അവർ നായ്ക്ക
ളുടെ കഴുത്ത് ഒടിക്കുകയും ചെയ്യുന്നു! അവരെ
നിക്കു ധാന്യബലിയർപ്പിക്കുന്നു. പക്ഷേ, അവ
രെനിക്കു പന്നിയുടെ രക്തവും സമർപ്പിക്കുന്നു!
അവർ ധൂപം കത്തിക്കുന്നു, പക്ഷേ അവർ
തങ്ങളുടെ വിലകെട്ട വിഗ്രഹങ്ങളെയും സ്നേ
ഹിക്കുന്നു. അവർ അവരുടെ വഴി-എന്റേതല്ല-
തെരഞ്ഞെടുക്കുന്നു. അവർ തങ്ങളുടെ ഭീകര
വിഗ്രഹങ്ങളെ സ്നേഹിക്കുന്നു.
4അതിനാൽ ഞാൻ അവരുടെതന്നെ തന്ത്രങ്ങ
ളുപയോഗിക്കാൻ നിശ്ചയിച്ചു! അതായത്,
അവരേറ്റവും ഭയക്കുന്ന കാര്യങ്ങൾകൊണ്ട്
അവരെ ഞാൻ ശിക്ഷിക്കും. അവരെ ഞാൻ
വിളിച്ചു, പക്ഷേ അവർ ശ്രദ്ധിച്ചില്ല. അവ
രോടു ഞാൻ സംസാരിച്ചു, പക്ഷേ അവർ
കേട്ടില്ല. അതിനാൽ അവരോടും ഞാൻ അതേ
കാര്യം തന്നെ ചെയ്യും. തിന്മയെന്നു ഞാൻ
പറഞ്ഞകാര്യങ്ങൾ അവർ ചെയ്തു. ഞാനിഷ്ട
പ്പെടാത്ത കാര്യങ്ങൾ ചെയ്യാൻ അവർ തെര
ഞ്ഞെടുത്തു."
5യഹോവയുടെ കല്പനകളനുസരിക്കുന്ന
വരേ, യഹോവ പറയുന്ന കാര്യങ്ങൾ നിങ്ങൾ
ശ്രദ്ധിക്കണം. "നിങ്ങളുടെ സഹോദരന്മാർ
നിങ്ങളെ വെറുത്തു. നിങ്ങൾ എന്റെ വഴിയേ
വന്നതിനാൽ അവർ നിങ്ങൾക്കെതിരായി.
അവർ പറഞ്ഞു, 'യഹോവ ആദരിക്കപ്പെടു
മ്പോൾ ഞങ്ങൾ നിങ്ങളുടെയടുത്തേക്കു വരും.

അപ്പോൾ ഞങ്ങൾ നിങ്ങളിൽ സന്തുഷ്ടരായി
ത്തീരും.’ ആ ദുഷ്ടന്മാർ ശിക്ഷിക്കപ്പെടും.

## ശിക്ഷയും പുതിയൊരു രാഷ്ട്രവും

6ശ്രദ്ധിക്കൂ! നഗരത്തിൽനിന്നും ആലയ
ത്തിൽനിന്നും വലിയൊരു ശബ്ദം കേൾക്കുന്നു.
യഹോവ തന്റെ ശത്രുക്കളെ നശിപ്പിക്കുന്ന
തിന്റെ ശബ്ദമാണത്. അർഹിക്കുന്ന ശിക്ഷ
യഹോവ അവർക്കു നൽകുകയാണ്. 7-8പ്രസവ
വേദനയ്ക്കു മുമ്പ് സ്ത്രീ പ്രസവിക്കുന്നില്ല.
താൻ ജന്മമേകുന്ന കുട്ടിയെ കാണും മുമ്പ് സ്ത്രീ
യ്ക്കു പ്രസവവേദന അനുഭവിക്കേണ്ടതുണ്ട്.
അതേപോലെ പുതിയൊരു ലോകം ഒരു ദിവ
സം കൊണ്ടു തുടങ്ങുന്നത് ആരും ഒരുനാളും
കണ്ടിട്ടില്ല. ഒറ്റദിവസം കൊണ്ടു പിറവിയെടു
ത്ത ഒരു രാഷ്ട്രത്തെക്കുറിച്ചും ആരും ഒരുനാളും
കേട്ടിട്ടുമില്ല. നാട് പ്രസവവേദന പോലൊന്ന്
ആദ്യം അനുഭവിക്കണം. പ്രസവവേദനയ്ക്കു
ശേഷം ദേശം അവളുടെ കുഞ്ഞിന്-ഒരു പുതിയ
രാഷ്ട്രം-ജന്മമേകും. 9അതുപോലെ പുതിയതൊ
ന്നിനെ ജനിപ്പിക്കാതെ ഞാൻ വേദനയുണ്ടാ
ക്കില്ല. യഹോവ ഇതു പറയുന്നു, “നിങ്ങൾക്കു
ഞാൻ പ്രസവവേദനയുണ്ടാക്കിയാൽ പുതി
യൊരു രാഷ്ട്രം ലഭിക്കുന്നതിൽനിന്നും നിങ്ങളെ
ഞാൻ തടയുകയില്ല എന്നു ഞാൻ വാഗ്ദാനം
ചെയ്യുന്നു.” നിങ്ങളുടെ ദൈവം പറഞ്ഞതാ
ണിത്.

10യെരൂശലേമേ, ആഹ്ലാദിക്കുക! യെരൂശലേ
മിനെ സ്നേഹിക്കുന്നവരേ, ആഹ്ലാദിക്കുക! യെ
രൂശലേമിനു വ്യസനകരമായ ചിലതു സംഭ
വിച്ചു, അതിനാൽ നിങ്ങളിൽ ചിലർ ദു:ഖിത
രാകുന്നു. എന്നാലിപ്പോൾ നിങ്ങൾ ആഹ്ലാദി
ക്കണം.

11എന്തുകൊണ്ടെന്നാൽ, കാരുണ്യം അവളുടെ
മുലകളിൽനിന്നു വരുന്ന പാലു പാലെ നിങ്ങൾ
അനുഭവിക്കും. ആ “പാൽ” നിങ്ങളെ യഥാർത്ഥ
ത്തിൽ തൃപ്തിപ്പെടുത്തും! നിങ്ങൾ പാൽ കുടി
ക്കുകയും യെരൂശലേമിന്റെ മഹിമ സത്യത്തിൽ
ആസ്വദിക്കുകയും ചെയ്യും.

12യഹോവ പറയുന്നു, “നോക്കൂ, നിങ്ങൾക്കു
ഞാൻ സമാധാനം നൽകും. ഈ സമാധാനം
നദീപ്രവാഹംപോലെ നിനക്ക് ലഭിക്കും. ഭൂമി
യിലെ സകല രാഷ്ട്രങ്ങളുടെയും സമ്പത്ത്
നിന്നിലേക്കു ഒഴുകിയെത്തും. ആ സമ്പത്ത് ജല
പ്രവാഹം പോലെ വരും. നിങ്ങൾ കൊച്ചുകു
ഞ്ഞുങ്ങളെപ്പോലെയായിരിക്കും. നിങ്ങൾ ആ
‘പാൽ’ (ധനം) കുടിക്കും. നിങ്ങളെ ഞാൻ എടു
ത്ത് എന്റെ കൈകളിൽ പിടിച്ച് മടിയിലി
രുത്തി ലാളിക്കും.

13അമ്മ കുഞ്ഞിനെയെന്നപോലെ ഞാൻ
നിങ്ങളെ ആശ്വസിപ്പിക്കും. ഞാൻ ആശ്വസി
പ്പിക്കുമ്പോൾ നിങ്ങൾ യെരൂശലേമിലായിരി
ക്കുകയും ചെയ്യും.”

14നിങ്ങൾ സത്യമായും അനുഭവിക്കുന്നവ
നിങ്ങൾ കാണും. നിങ്ങൾ സ്വതന്ത്രരാകുകയും
പുല്ലുപോലെ വളരുകയും ചെയ്യും. യഹോവ
യുടെ ദാസന്മാർ അവന്റെ ശക്തി കാണും,
പക്ഷേ യഹോവയുടെ ശത്രുക്കൾ അവന്റെ
കോപം കാണും.

15നോക്കൂ, യഹോവ തീയുമായി വരുന്നു.
യഹോവയുടെ സൈന്യങ്ങൾ പൊടിപടല
ങ്ങളുമായി വരുന്നു. ആ ജനതയെ യഹോവ
തന്റെ കോപം കൊണ്ടു ശിക്ഷിക്കും. കോപി
ച്ചിരിക്കവേ ആ ജനത്തെ ശിക്ഷിക്കാൻ
യഹോവ തീനാളങ്ങളുപയോഗിക്കും. 16യഹോ
വ ജനങ്ങളുടെ ന്യായവിധി നടത്തും. അനന്തരം
യഹോവ അവരെ തീകൊണ്ടും തന്റെ വാളു
കൊണ്ടും നശിപ്പിക്കും. അനേകം പേരെ അവൻ
നശിപ്പിക്കും.

17സ്വയം ശുദ്ധീകരിച്ച് തങ്ങളുടെ വിശിഷ്ട
ഉദ്യാനത്തിൽ ആരാധന നടത്താൻ അവർ
സ്വയം കുളിക്കുകയാണ്. അവർ അവരുടെ
വിശിഷ്ടോദ്യാനത്തിലേക്കു പരസ്പരം പിന്തു
ടരുകയാണ്. അവിടെയവർ തങ്ങളുടെ വിഗ്രഹ
ങ്ങളെ ആരാധിക്കുന്നു. പക്ഷേ, യഹോവ അവ
രെയെല്ലാം നശിപ്പിക്കും. “അവർ പന്നി, എലി
കൾ എന്നിവയുടെ മാംസവും മറ്റു വൃത്തികെട്ട
വസ്തുക്കളും തിന്നുന്നു. പക്ഷേ അവരെല്ലാ
വരും ഒരുമിച്ചു നശിപ്പിക്കപ്പെടും.” (യഹോവ
സ്വയം പറഞ്ഞതാണിതെല്ലാം.)

18“ദുഷ്ടചിന്തകളും ദുഷ്പ്രവൃത്തികളുമുള്ള
വരാണവർ. അതിനാൽ ഞാൻ അവരെ ശിക്ഷി
ക്കാൻ വരുന്നു. സകലരാഷ്ട്രങ്ങളെയും ജനങ്ങ
ളെയും ഞാൻ സമാഹരിക്കും. എല്ലാവരും ഒരു
മിച്ചുവരികയും എന്റെ ശക്തി കാണുകയും
ചെയ്യും. 19ചിലർക്കു ഞാനൊരടയാളമിടും-
അവരെ ഞാൻ രക്ഷിക്കും. രക്ഷിക്കപ്പെട്ട അവ
രിൽ ചിലരെ ഞാൻ തർശീശ്, ലിബിയ, ലൂദ്
(വില്ലാളികളുടെ ദേശം), തൂബാൽ, ഗ്രീസ്,
സകല വിദൂരദേശങ്ങൾ എന്നിവിടങ്ങളിലേക്ക
യയ്ക്കും. അവർ ഒരിക്കലും എന്റെ ഉപദേശ
ങ്ങൾ കേട്ടിരുന്നില്ല. അവർ ഒരിക്കലും എന്റെ
തേജസ്സും കണ്ടിരുന്നില്ല. അതിനാൽ രക്ഷിക്ക
പ്പെട്ട ജനങ്ങൾ എന്റെ തേജസ്സിനെപ്പറ്റി മറ്റു
രാഷ്ട്രങ്ങളോടു പറയും. 20അവർ നിങ്ങളുടെ
സകല സഹോദരീസഹോദരന്മാരെയും സകല
രാജ്യങ്ങളിൽനിന്നും കൊണ്ടുവരികയും ചെ
യ്യും. നിങ്ങളുടെ സഹോദരീസഹോദരന്മാരെ
എന്റെ വിശുദ്ധപർവ്വതമായ യെരൂശലേമിലേ
ക്കു അവർ കൊണ്ടുവരും. കുതിര, കഴുത, ഒട്ടകം,
തേര്, വണ്ടി എന്നിവയിലേറിയായിരിക്കും
അവരുടെ വരവ്. യഹോവയുടെ ആലയത്തി
ലേക്കു ശുദ്ധമായ തളികയിൽ യിസ്രായേലു
കാർ കൊണ്ടുവരുന്ന സമ്മാനങ്ങൾ പോലെ
യായിരിക്കും നിങ്ങളുടെ സഹോദരീസഹോ
ദരന്മാർ. 21അവരിൽ ചിലരെ ഞാൻ പുരോ
ഹിതന്മാരായും ലേവ്യരായും തെരഞ്ഞെടുക്കും.”
യഹോവ സ്വയം പറഞ്ഞതാണിതൊക്കെ.

## പുതിയ സ്വർഗ്ഗങ്ങളും പുതിയ ഭൂമിയും

22“ഞാൻ പുതിയൊരു ലോകത്തെ സൃഷ്ടി
ക്കും-ആ പുതിയ സ്വർഗ്ഗവും പുതിയ ഭൂമിയും
നിത്യമായിരിക്കുകയും ചെയ്യും. അതേപോലെ
നിങ്ങളുടെ പേരുകളും നിങ്ങളുടെ കുട്ടികളും
എപ്പോഴും എന്നോടൊപ്പമായിരിക്കുകയും
ചെയ്യും. 23എല്ലാ ആരാധനാദിവസങ്ങളിലും
എല്ലാവരും എന്നെ ആരാധിക്കാൻ വരും; എല്ലാ
ശബ്ബത്തുദിനവും മാസത്തിലെ ആദ്യദിവസ
വും അവർ വരും.

24“അവർ എന്റെ വിശുദ്ധനഗരത്തിലായി
രിക്കും. നഗരത്തിനു പുറത്തേക്കുപോയാൽ
അവർക്ക്, എനിക്കെതിരെ പാപം ചെയ്തവ
രുടെ ശവങ്ങൾ കാണാൻ കഴിയും. അവയെ ഒരി
ക്കലും നശിക്കാത്ത പുഴുക്കൾ അരിക്കുന്നു
ണ്ടാകും. ആ ശരീരങ്ങളെ അവസാനിക്കാത്ത
അഗ്നി എരിച്ചുകളയും.”

# യിരെമ്യാവ്

1 യിരെമ്യാവിന്റെ സന്ദേശങ്ങളാണിത്. ഹിൽ
ക്കീയാവ് എന്നു പേരായ ഒരാളുടെ മകനാ
യിരുന്നു യിരെമ്യാവ്. അനാഥോത്തു നഗര
ത്തിൽ വസിച്ചിരുന്ന ഒരു പുരോഹിതകുടുംബ
ത്തിൽപ്പെട്ട ആളായിരുന്നു യിരെമ്യാവ്. ബെ
ന്യാമീൻഗോത്രക്കാരുടെ ദേശത്തിൽ ആയിരുന്നു
ആ നഗരം. 2യോശീയാവ് യെഹൂദാദേശത്തി
ന്റെ രാജാവായിരുന്ന കാലത്ത് യഹോവ
യിരെമ്യാവിനോടു സംസാരിക്കാൻ തുടങ്ങി.
ആമോൻ എന്നു പേരായ ഒരാളുടെ പുത്രനായി
രുന്നു യോശീയാവ്. യോശീയാവിന്റെ പതി
മൂന്നാം ഭരണവർഷത്തിലായിരുന്നു യഹോവ
യിരെമ്യാവിനോടു സംസാരിക്കാൻ തുടങ്ങി
യത്. 3യെഹോയാക്കീം യെഹൂദയുടെ രാജാവാ
യിരുന്ന കാലത്തും യഹോവ യിരെമ്യാവി
നോടു സംസാരിച്ചു കൊണ്ടിരുന്നു. യോശീയാ
വിന്റെ പുത്രനായിരുന്നു യെഹോയാക്കീം.
രാജാവെന്നനിലയിൽ സിദെക്കീയാവ് യെഹൂദ
ഭരിച്ച് പതിനൊന്നു വർഷവും അഞ്ചു മാസവും
ആയപ്പോഴും യഹോവ യിരെമ്യാവിനോടു
സംസാരിച്ചുകൊണ്ടിരുന്നു. സിദെക്കീയാവും
യോശീയാവിന്റെ പുത്രനായിരുന്നു. സിദെ
ക്കീയാവിന്റെ പതിനൊന്നാം ഭരണവർഷത്തി
ലെ അഞ്ചാം മാസമാണ് യെരൂശലേം നിവാസി
കൾ പ്രവാസികളാക്കപ്പെട്ടത്.

### ദൈവം യിരെമ്യാവിനെ വിളിക്കുന്നു

4യിരെമ്യാവിന് യഹോവയുടെ സന്ദേശം
ലഭിച്ചു. യഹോവയിൽ നിന്നായിരുന്നു ഈ
സന്ദേശം:
5“നിന്റെ അമ്മയുടെ ഗർഭത്തിൽ നിന്നെ
സൃഷ്ടിക്കുംമുമ്പേ എനിക്കു
നിന്നെ അറിയാമായിരുന്നു. നീ പിറക്കും
മുമ്പേ നിന്നെ ഞാൻ ഒരു വിശിഷ്ട ദൗത്യ
ത്തിനു തെരഞ്ഞെടുത്തു. രാഷ്ട്രങ്ങൾക്കു പ്രവാ
ചകനായിരിക്കാനാണു നിന്നെ ഞാൻ തെര
ഞ്ഞെടുത്തത്.”
6അപ്പോൾ യിരെമ്യാവു പറഞ്ഞു, “പക്ഷേ,
സർവ്വശക്തനായ യഹോവേ, എങ്ങനെ സം
സാരിക്കണമെന്നെനിക്കറിയില്ല. ഞാൻ വെറു
മൊരു ബാലനാണ്.”
7പക്ഷേ യഹോവ എന്നോടു പറഞ്ഞു,
“‘ഞാനൊരു ബാലനാണ്’ എന്നു പറയരുത്.
ഞാനയയ്ക്കുന്നിടത്തൊക്കെ നീ പോകണം.
ഞാൻ പറയാൻ പറയുന്നതെല്ലാം നീ പറ
യണം.
8ആരെയും ഭയപ്പെടരുത്. ഞാൻ നിന്നോടൊ
പ്പമുണ്ട്. നിന്നെ ഞാൻ സംരക്ഷിക്കുകയും
ചെയ്യും.” യഹോവയിൽ നിന്നുള്ള സന്ദേശമാ
ണിത്.
9അപ്പോൾ യഹോവ തന്റെ കരം നീട്ടി
എന്റെ വായിൽ സ്പർശിച്ചു. യഹോവ
എന്നോടു പറഞ്ഞു,
“യിരെമ്യാവേ, എന്റെ വാക്കുകൾ ഞാൻ
നിന്റെ വായിൽ നിറയ്ക്കുകയാണ്.
10ഇന്നു ഞാൻ നിന്നെ രാഷ്ട്രങ്ങളുടെയും
രാജ്യങ്ങളുടെയും ചുമതലക്കാരനാക്കിയിരിക്കു
ന്നു. നീ പണിയുകയും പൊളിക്കുകയും
ചെയ്യും. നീ നശിപ്പിക്കുകയും തള്ളിയിടുകയും
ചെയ്യും. നീ നിർമ്മിക്കുകയും നടുകയും
ചെയ്യും.”

### രണ്ടു ദർശനങ്ങൾ

11എനിക്കു യഹോവയുടെ സന്ദേശം ലഭിച്ചു.
യഹോവയിൽനിന്നായിരുന്നു ഈ സന്ദേശം:
“യിരെമ്യാവേ, നീയെന്താണു കാണുന്നത്?”
ഞാൻ യഹോവയ്ക്കു മറുപടി നൽകി,
“ബദാംമരത്തിന്റെ കമ്പുകൊണ്ടുള്ള ഒരു വടി
ഞാൻ കാണുന്നു.”
12യഹോവ എന്നോടു പറഞ്ഞു, “നീ നന്നാ
യി കണ്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ നിന
ക്കുള്ള എന്റെ സന്ദേശം സഫലമാകുന്നുണ്ടോ
എന്നു ഉറപ്പു വരുത്താൻ ഞാൻ നോക്കിക്കൊ
ണ്ടിരിക്കുന്നു.”
13യഹോവയുടെ സന്ദേശം എന്നിലേക്കു
വീണ്ടും വന്നു. യഹോവയുടെ സന്ദേശം ഇതാ
യിരുന്നു: “യിരെമ്യാവേ, നീയെന്തു കാണുന്നു?”
ഞാൻ യഹോവയോടു മറുപടി പറഞ്ഞു,
“തിളയ്ക്കുന്ന വെള്ളമുള്ള ഒരു കലം ഞാൻ
കാണുന്നു. അതു വടക്കുനിന്നും ചെരിയുക
യാണ്.”
14യഹോവ എന്നോടു പറഞ്ഞു, “ഭീകരമായ
ചിലത് വടക്കുനിന്നും വരും. ഈ രാജ്യത്തു
വസിക്കുന്ന സകലർക്കും അതു സംഭവിക്കും.
15കുറച്ചൊരു കാലം കൊണ്ട് വടക്കൻ രാജ്യ
ങ്ങളിൽ വസിക്കുന്ന സകലരെയും ഞാൻ വിളി
ക്കും.” യഹോവയാണ് ഇക്കാര്യങ്ങൾ പറഞ്ഞത്.
“ആ രാജ്യങ്ങളിലെ രാജാക്കന്മാർ വന്ന് യെരൂശ
ലേമിന്റെ കവാടങ്ങൾക്കരികിൽ തങ്ങളുടെ
സിംഹാസനങ്ങളൊരുക്കും. യെരൂശലേമിന്റെ
നഗരമതിലുകൾ അവർ ആക്രമിക്കും. യെഹൂദ
യിലെ സകല നഗരങ്ങളും അവർ ആക്രമിക്കും.
16എന്റെ ജനത്തിനെതിരെ ഞാൻ ന്യായ
വിധി പ്രഖ്യാപിക്കുകയും ചെയ്യും. അവർ തിന്മ
കൾ ചെയ്തതിനാലും എനിക്കെതിരായിത്തീർ
ന്നിരിക്കുന്നതിനാലും ഞാനിതു ചെയ്യും.
എന്റെ ജനം എന്നെ വിട്ടുപോയി. അവർ
അന്യദൈവങ്ങൾക്കു ബലിയർപ്പണം നടത്തി.
സ്വന്തം കൈകൾ കൊണ്ടുണ്ടാക്കിയ വിഗ്രഹ
ങ്ങളെ അവർ ആരാധിച്ചു.
17“യിരെമ്യാവേ, നിനക്കെന്നെപോലെ നീ
തയ്യാറെടുക്കൂ. എഴുന്നേറ്റുനിന്ന് ജനത്തോടു
സംസാരിക്കുക. ഞാൻ പറയാൻ ഏല്പിക്കുന്ന
കാര്യങ്ങൾ എല്ലാം പറയുക. ജനത്തെ ഭയപ്പെ
ടരുത്. നീ ജനത്തെ ഭയപ്പെട്ടാൽ, നീ അവരെ
ഭയപ്പെടാൻ തക്കകാരണം ഞാൻ നിനക്കു തരും.
18ഇന്നു ഞാൻ നിന്നെ ഒരു ശക്തനഗരം പോ
ലെയും ഇരുമ്പുസ്തൂപം പോലെയും വെങ്കല
ഭിത്തി പോലെയുമാക്കും. യെഹൂദയിലെ
ഓരോരുത്തർക്കും, രാജാക്കന്മാർക്കും നേതാക്കൾ

ക്കും പുരോഹിതർക്കും സാധാരണമനുഷ്യർക്കും
നേരെ നിൽക്കാൻ നിനക്കു കഴിയും.
19അവരെല്ലാം നിനക്കെതിരെ പോരാടും.
പക്ഷേ, അവർ നിന്നെ തോല്പിക്കുകയില്ല.
എന്തുകൊണ്ടെന്നാൽ, ഞാൻ നിന്നോടൊപ്പ
മുണ്ട്, നിന്നെ ഞാൻ രക്ഷിക്കുകയും ചെയ്യും.”
യഹോവയിൽ നിന്നുള്ള സന്ദേശമാണിത്.

## യെഹൂദാ വിശ്വസ്തയായിരുന്നില്ല

2 യഹോവയുടെ സന്ദേശം യിരെമ്യാവിനു
ലഭിച്ചു. ഈ സന്ദേശം യഹോവയിൽ നിന്നാ
യിരുന്നു. 2“യിരെമ്യാവേ, ചെന്ന് യെരൂശലേം
കാരോടു സംസാരി ക്കുക. അവരോടു പറയുക:
“‘അന്നു നിങ്ങളൊരു യുവരാഷ്ട്രമായിരുന്നു.
നിങ്ങളെന്നോടു വിശ്വസ്തരായിരുന്നു. നവവ
ധുവിനെപ്പോലെ നിങ്ങളെന്നെ പിന്തുടർന്നു.
ഒരിക്കലും കൃഷിക്കുപയോഗിക്കാത്ത ഭൂമിയി
ലൂടെ, മരുഭൂമിയിലൂടെ, നിങ്ങളെന്നെ അനുഗ
മിച്ചു.
3യഹോവയ്ക്കുള്ളൊരു വിശുദ്ധസമ്മാനമാ
യിരുന്നു യിസ്രായേലുകാർ. യഹോവ സംഭരി
ക്കേണ്ട ആദ്യഫലമായിരുന്നു അവർ. അവരെ
വേദനിപ്പിക്കാൻ ശ്രമിച്ചവർ കുറ്റവാളികളെന്നു
വിധിക്കപ്പെട്ടു. ആ ദുഷ്ടർക്കു ദോഷങ്ങൾ
ഉണ്ടായി.’” യഹോവയിൽ നിന്നായിരുന്നു ഈ
സന്ദേശം.
4യാക്കോബിന്റെ കുടുംബമേ, യഹോവ
യുടെ സന്ദേശം കേൾക്കുക. യിസ്രായേൽഗോ
ത്രങ്ങളേ, അരുളിച്ചെയ്യുന്നത് കേൾക്കുക.
5യഹോവ പറയുന്നതിങ്ങനെയാണ്: “നിങ്ങ
ളുടെ പൂർവികരോടു ഞാൻ നീതി കാട്ടിയി
ല്ലെന്നു നിങ്ങൾ കരുതുന്നുവോ? അതിനാലാ
ണോ അവർ എന്നിൽ നിന്നകന്നത്? നിങ്ങളുടെ
പൂർവ്വികർ വിലകെട്ട വിഗ്രഹങ്ങളെ ആരാധി
ക്കുകയും സ്വയം വിലകെട്ടവരായിത്തീരുകയും
ചെയ്തു. 6‘യഹോവ ഞങ്ങളെ ഈജിപ്തിൽ
നിന്നും കൊണ്ടുവന്നു. യഹോവ ഞങ്ങളെ മരുഭൂ
മിയിലൂടെ നയിച്ചു. വരണ്ടതും പാറ നിറഞ്ഞ
തുമായ സ്ഥലത്തുകൂടി അവൻ ഞങ്ങളെ നയി
ച്ചു. ഇരുണ്ടതും അപകടകരവുമായ സ്ഥലത്തു
കൂടി യഹോവ ഞങ്ങളെ നയിച്ചു. അവിടം
ജനശൂന്യമാകുന്നു. മനുഷ്യർ അതിലെ യാത്ര
ചെയ്യുന്നുകൂടിയില്ല. പക്ഷേ യഹോവ ഞങ്ങ
ളെ അതിലേ നയിച്ചു. യഹോവയിപ്പോൾ
എവിടെയാകുന്നു?’ എന്ന് നിങ്ങളുടെ പൂർവ്വി
കർ പറയുന്നില്ല.
7യഹോവ പറയുന്നു, “അനേകം നന്മകൾ
നിറഞ്ഞ ഒരു നല്ല ഭൂമിയിലേക്കു ഞാൻ നിങ്ങ
ളെ കൊണ്ടുവന്നു. നിങ്ങൾക്ക് അവിടെ വള
രുന്ന പഴവും വിളകളും ഭക്ഷിക്കുന്നതിനു വേ
ണ്ടിയാണത്. പക്ഷേ നിങ്ങൾ എന്റെ ഭൂമിയെ
‘അഴുക്ക്’ ആക്കി. നിങ്ങൾക്കു ഞാൻ ആ നല്ല
സ്ഥലം തന്നു. പക്ഷേ നിങ്ങളതിനെ ചീത്ത
യാക്കി.
8“‘യഹോവ എവിടെ?’ എന്നു പുരോഹിതർ
ചോദിച്ചില്ല. എന്റെ നിയമമറിയുന്നവർക്ക്
എന്നെ അറിയണമെന്നാഗ്രഹമില്ല. യിസ്രായേ
ൽജനതയുടെ നേതാക്കൾ എനിക്കെതിരെ തിരി
ഞ്ഞു. പ്രവാചകർ വ്യാജദൈവമായ ബാലി
ന്റെ പേരിൽ പ്രവചനങ്ങൾ നടത്തി. വില
കെട്ട വിഗ്രഹങ്ങളെ അവർ ആരാധിച്ചു.”
9യഹോവ പറയുന്നു, “അതിനാലിപ്പോൾ
നിങ്ങളെ ഞാൻ വീണ്ടും കുറ്റപ്പെടുത്തും. നിങ്ങ
ളുടെ പേരക്കുട്ടികളേയും ഞാൻ കുറ്റപ്പെടുത്തും.
10കിത്തീംദ്വീപുകളിലേക്കു കടൽ കടന്നു
പോവുക. കേദാർദേശത്തേക്കു ചിലരെ അയയ്
ക്കുക. ശ്രദ്ധയോടെ നോക്കുക. ആരെങ്കിലും
എന്നെങ്കിലും ഇങ്ങനെ ചെയ്തിട്ടുണ്ടോ എന്നു
കാണുക.
11പുതിയ ദേവന്മാരെ ആരാധിക്കാൻ ഏതെ
ങ്കിലും രാഷ്ട്രങ്ങൾ തങ്ങളുടെ പഴയ ദേവന്മാ
രുടെ ആരാധന നിർത്തിയിട്ടുണ്ടോ? ഇല്ല! അവ
രുടെ ദേവന്മാർ യഥാർത്ഥദേവന്മാരല്ലതന്നെ!
പക്ഷേ, എന്റെ ജനം തങ്ങളുടെ മഹത്വമാർന്ന
ദൈവത്തെ ആരാധിക്കുന്നതു നിർത്തുകയും
വിലകെട്ട വിഗ്രഹങ്ങളെ ആരാധിക്കാൻ തുട
ങ്ങുകയും ചെയ്തു.
12ആകാശങ്ങളേ, സംഭവിച്ച കാര്യങ്ങളോർ
ത്തു ഞെട്ടുക! മഹാഭയം കൊണ്ടു വിറയ്ക്കുക!”
യഹോവയിൽ നിന്നുള്ള സന്ദേശമായിരുന്നു
ഇത്.
13“എന്റെ ജനം രണ്ടു തിന്മകൾ ചെയ്തിരി
ക്കുന്നു. അവർ ജീവജലത്തിന്റെ ഉറവയായ
എന്നിൽനിന്നും അകലുകയും സ്വന്തം വെള്ള
ത്തൊട്ടികൾ കുഴിക്കുകയും ചെയ്തു. (അവർ
അന്യദൈവങ്ങ ളുടെ പിറകേ പോയി.) പക്ഷേ
അവരുടെ തൊട്ടികൾ പൊട്ടിയവയാകുന്നു.
അവയിൽ വെള്ളം നിൽക്കയില്ല.
14“യിസ്രായേൽജനത അടിമകളായിരിക്കു
ന്നോ? അടിമയായി പിറന്നവനെപ്പോലെയാ
യോ അവർ? യിസ്രായേലുകാരുടെ സമ്പത്ത്
ജനം എന്തിനു കവർന്നു?
15സിംഹക്കുട്ടികൾ യിസ്രായേലിനു നേർക്കല
റുന്നു. സിംഹങ്ങൾ മുരളുന്നു. സിംഹങ്ങൾ
യിസ്രായേൽ ദേശത്തെ നശിപ്പിച്ചിരിക്കുന്നു.
യിസ്രായേൽനഗരങ്ങൾ തീ കത്തിക്കപ്പെട്ടിരി
ക്കുന്നു. അവയിൽ ആരും അവശേഷിച്ചിട്ടില്ല.
16മെംഫിസിൽനിന്നും തഹ്പനേസിൽ നിന്നു
മുള്ളവർ നിന്റെ ഉച്ചി തകർത്തിരിക്കുന്നു.
17ഈ ദുരിതം നിങ്ങളുടെ തെറ്റിന്റെ ഫലമാ
കുന്നു! നിങ്ങളുടെ ദൈവമാകുന്ന യഹോവ
നിങ്ങളെ ശരിയായ വഴിയേ നയിക്കുകയായിരു
ന്നു. പക്ഷേ നിങ്ങൾ അവനിൽ നിന്നകന്നു
പോയി.
18യെഹൂദക്കാരേ, ഇതെപ്പറ്റി ആലോചിക്കുക.
ഇത് ഈജിപ്തിലേക്കു പോകാൻ സഹായി
ച്ചോ? നൈൽനദിയിലെ വെള്ളം കുടിക്കാൻ
അതു സഹായിച്ചോ? ഇല്ല! അശ്ശൂരിലേക്കു പോ
കാൻ അതു സഹായിച്ചോ? യൂഫ്രട്ടീസ് നദി
യിലെ വെള്ളം കുടിക്കാൻ അതു സഹായിച്ചോ?
ഇല്ല!
19നിങ്ങൾ തിന്മകൾ ചെയ്തു. ആ തിന്മകളാ
കട്ടെ, നിങ്ങൾക്കു ശിക്ഷകൾ നേടിത്തരികയേ
ഉള്ളൂ. നിങ്ങൾക്കു ദുരിതമുണ്ടാകും. ആ ദുരിതം
നിങ്ങളെ ഒരു പാഠം പഠിപ്പിക്കുകയും ചെയ്യും.
ഇതെപ്പറ്റി ആലോചിക്കുക! നിങ്ങളുടെ ദൈവ
ത്തിൽനിന്നകലുന്നത് എത്ര ദോഷമാണെന്ന്
അപ്പോൾ നിങ്ങൾ മനസ്സിലാക്കും. എന്നെ ഭയ
ക്കുകയും ആദരിക്കുകയും ചെയ്യാതിരിക്കുന്നതു
തെറ്റാകുന്നു!” എന്റെ യജമാനനായ, സർവ്വ
ശക്തനായ യഹോവയിൽനിന്നുള്ള സന്ദേശമാ
ണിത്. 20“യെഹൂദാ വളരെപ്പണ്ട് നീ നിന്റെ
നുകം എറിഞ്ഞു കളഞ്ഞു. നിന്നെ നിയന്ത്രി
ക്കാൻ ഞാനുപയോഗിച്ചിരുന്ന കയർ നീ പൊ
ട്ടിച്ചു. നീ എന്നോടു പറഞ്ഞു, ‘ഞാൻ നിന്നെ
സേവിക്കില്ല!’ എല്ലാ കുന്നുകളിലും എല്ലാ പച്ച
മരങ്ങൾക്കിടയിലുമുള്ള വേശ്യയെപ്പോലെയാ
യിരുന്നു നീ.

21യെഹൂദയേ, നിന്നെ ഞാനൊരു വിശിഷ്ട
മുന്തിരിവള്ളി പോലെ നട്ടു. നീ നല്ല വിത്തുമാ
യിരുന്നു. പിന്നെ നീയെങ്ങനെ ദുഷിച്ച പഴമു
ണ്ടാകുന്ന മുന്തിരിയായി?
22കാരംകൊണ്ടും സോപ്പുകൊണ്ടുമൊക്കെ നീ
നിന്റെ കൈ കഴുകിയാലും നിന്റെ അപ
രാധം എനിക്കു കാണാം." ദൈവമാകുന്ന യഹോ
വയിൽനിന്നുള്ള സന്ദേശമായിരുന്നു ഇത്.
23"'ഞാൻ അപരാധിയല്ല, ബാൽവിഗ്രഹ
ങ്ങളെ ഞാൻ ആരാധിച്ചിട്ടില്ല' എന്നൊക്കെ
നിനക്കെന്നോട് എങ്ങനെ പറയാൻ കഴിയും
യെഹൂദാ? താഴ്വരയിൽ വച്ചു നീ ചെയ്ത
പ്രവർത്തികളെപ്പറ്റി ആലോചിക്കുക. നീ
ചെയ്തിട്ടുള്ളതെന്തെല്ലാമെന്ന് ആലോചിക്കുക.
ലക്ഷ്യമില്ലാതെ അവിടെയും ഇവിടെയും ഓടി
നടക്കുന്ന പെണ്ണൊട്ടകത്തെപ്പോലെയാണു നീ.
24മരുഭൂമിയിൽ ജീവിക്കുന്ന കാട്ടുകഴുതയെ
പ്പോലെയാണു നീ. ഇണചേരുമ്പോൾ പെൺക
ഴുത കാറ്റു മണക്കുന്നു. അവൾ മദപ്പാട് കൊണ്ടു
പുളയുമ്പോൾ തിരികെ കൊണ്ടുവരാൻ ആർ
ക്കും കഴിയില്ല. ഇണചേരൽക്കാലത്ത് അവളെ
ആഗ്രഹിക്കുന്ന ഏത് ആൺകഴുതയ്ക്കും അവളെ
ലഭിക്കും. അവളെ കണ്ടെത്തുക വളരെ എളുപ്പ
മാണ്.
25യെഹൂദയേ, വിഗ്രഹങ്ങൾക്കു പിന്നാലെ
യുള്ള ഓട്ടം നിർത്തുക! ആ അന്യദൈവങ്ങൾ
ക്കായുള്ള ദാഹം മതിയാക്കുക. പക്ഷേ നീ പറ
യുന്നു, 'അതു കൊണ്ടൊരു കാര്യമില്ല! എനിക്കു
നിർത്താനാവില്ല! ആ അന്യദൈവങ്ങളെ ഞാൻ
ഇഷ്ടപ്പെടുന്നു. എനിക്കവരെ ആരാധിക്കണം'
26ജനം പിടികൂടുമ്പോൾ കള്ളൻ അപമാനിത
നാകുന്നു. അതേപോലെ, യിസ്രായേലുകാർ
അപമാനിതർ. രാജാക്കന്മാരും നേതാക്കളും അപ
മാനിതർ. പുരോഹിതരും പ്രവാചകരും അപമാ
നിതർ.
27അവർ മരക്കഷണങ്ങളുമായി സംസാരിക്കു
ന്നു! അവർ പറയുന്നു, 'നീയെന്റെ പിതാവാ
കുന്നു.' അവർ ഒരു പാറയോടു സംസാരിക്കുന്നു.
അവർ പറയുന്നു, 'നീയെനിക്കു ജന്മമരുളി.'
അവരെല്ലാവരും അപമാനിതരാകും. അവരെ
ന്നെ നോക്കുന്നില്ല. അവർ എനിക്കു പുറം തിരി
ഞ്ഞു. എന്നാൽ യെഹൂദക്കാർ കുഴപ്പത്തിൽ
ചാടുമ്പോൾ എന്നെ വിളിക്കുന്നു, 'വന്നു ഞങ്ങ
ളെ രക്ഷിച്ചാലും.'
28ആ വിഗ്രഹങ്ങൾ വന്ന് നിന്നെ രക്ഷിക്കട്ടെ!
നീ നിനക്കായി ഉണ്ടാക്കിയ ആ പ്രതിമകളെ
വിടെ? നീ ദുരിതങ്ങളിൽ വീഴുമ്പോൾ ആ
വിഗ്രഹങ്ങൾ വന്നു നിന്നെ രക്ഷിക്കുന്നതു
ഞങ്ങളൊന്നു കാണട്ടെ. യെഹൂദാ, നിനക്ക് നഗ
രങ്ങളുടെയത്ര വിഗ്രഹങ്ങൾ!
29നീ എന്തിനെന്നോടു തർക്കിക്കുന്നു? നിങ്ങ
ളെല്ലാവരും എനിക്കെതിരായിരിക്കുന്നു." യഹോ
വയിൽനിന്നുള്ള സന്ദേശമായിരുന്നു ഇത്.
30യെഹൂദക്കാരേ, നിങ്ങളെ ഞാൻ ശിക്ഷിച്ചു,
പക്ഷേ ഫലമുണ്ടായില്ല. ശിക്ഷിക്കപ്പെട്ടിട്ടും
നിങ്ങൾ തിരികെവന്നില്ല. നിങ്ങളെ സമീപിച്ച
പ്രവാചകരെ നിങ്ങൾ വാളുകൊണ്ടു വെട്ടി
ക്കൊന്നു. നിങ്ങൾ അപകടകാരിയായ സിംഹ
ങ്ങളെപ്പോലെയായിരുന്നു. പ്രവാചകരെ
നിങ്ങൾ വധിക്കുകയും ചെയ്തു."
31ഈ തലമുറയിൽപ്പെട്ടവരേ, യഹോവയുടെ
സന്ദേശത്തിനു ചെവി കൊടുക്കുക! "യിസ്രാ
യേലുകാർക്ക് ഞാൻ മരുഭൂമിപോലെയായി
തുന്നോ? അവർക്കു ഞാൻ ഇരുണ്ടതും അപ
കടകരവുമായ ദേശമായിരുന്നോ? എന്റെ ജനം
പറയുന്നു, 'ഞങ്ങൾക്കു തോന്നിയതുപോലെ
നടക്കാൻ സ്വാതന്ത്ര്യമുണ്ട്.' യഹോവേ,
ഞങ്ങൾ നിന്നിലേക്കു മടങ്ങിവരില്ല!' എന്തിനാ
ണവർ അക്കാര്യങ്ങൾ പറയുന്നത്?
32യുവതി തന്റെ ആഭരണങ്ങൾ മറക്കുന്നില്ല.
വധു തന്റെ വസ്ത്രങ്ങളുടെ അരക്കച്ച മറക്കു
ന്നില്ല. പക്ഷേ എന്റെ ജനം അനേകംതവണ
എന്നെ മറന്നു.
33യെഹൂദേ, വ്യാജദൈവങ്ങളായ കാമുകർക്കു
പിന്നാലെ പോകേണ്ടതെങ്ങനെയെന്നു സത്യ
ത്തിൽ നിനക്കറിയാം. തിന്മചെയ്യാൻ നീ സത്യ
ത്തിൽ പഠിച്ചിരിക്കുന്നു.
34നിങ്ങളുടെ കൈകളിൽ രക്തമുണ്ട്! പാവ
പ്പെട്ട നിഷ്കളങ്കരുടെ രക്തം! നിങ്ങളുടെ
വീട്ടിൽ അതിക്രമിച്ചു കയറിയതിനല്ല നിങ്ങ
ളവരെ പിടിച്ചത്. ഒരു കാരണവുമില്ലാതെ
യാണു നിങ്ങളവരെ കൊന്നത്.
35പക്ഷേ നീ ഇപ്പോഴും പറയുന്നു, 'ഞാൻ
നിഷ്കളങ്കനാണ്. ദൈവം എന്നോടു കോപി
ച്ചിട്ടില്ല.' അതിനാൽ നുണ പറഞ്ഞ അപരാ
ധത്തിന് ഞാനും നിന്റെമേൽ ന്യായവിധി
നടത്തും. എന്തുകൊണ്ടെന്നാൽ, 'ഞാൻ ഒരു
തെറ്റും ചെയ്തിട്ടില്ല' എന്നു നീ പറഞ്ഞു.
36നീ മാനസാന്തരപ്പെടുക എളുപ്പമാണ്.
അശ്ശൂർ നിന്നെ നിരാശപ്പെടുത്തി അതിനാൽ
നീ അശ്ശൂർ വിട്ട് സഹായം തേടി ഈജിപ്തി
ലേക്കു പോയി. എന്നാൽ ഈജിപ്തും നിന്നെ
നിരാശപ്പെടുത്തും.
37അങ്ങനെ ആത്യന്തികമായി നീ ഈജിപ്തും
വിടും. നിന്റെ മുഖം നീ നാണം കൊണ്ടു മറ
ച്ചുവയ്ക്കും. ആ രാഷ്ട്രങ്ങളെ നീ വിശ്വസിച്ചു.
പക്ഷേ യഹോവ ആ രാഷ്ട്രങ്ങളെ നിരസിച്ചു,
അതിനാൽ അവർക്കു നിന്നെ രക്ഷിക്കാനാവില്ല.
3 "ഒരുവൻ ഭാര്യയുമായുള്ള വിവാഹബന്ധം
മുറിയ്ക്കുകയും അവൾ അയാളെ വിട്ട്
മറ്റൊരുവനെ വിവാഹം കഴിക്കുകയും ചെയ്
താൽ അയാൾക്കു വീണ്ടും അവളുടെ അടു
ത്തേക്കു വരുവാനാകുമോ? ഇല്ല! അയാൾ അവ
ളുടെ അടുത്തേക്കു തിരികെവന്നാൽ ആ ദേശം
'ചെളി'പുരണ്ടതാകും. യെഹൂദേ, നീ വ്യാജദൈ
വങ്ങളായ അനേകം കാമുകന്മാരുള്ള ഒരു വേശ്യ
യെപ്പോലെ പെരുമാറി. ഇപ്പോൾ, നീ എന്റെ
യടുത്തേക്കു തിരികെ വരാനുമാഗ്രഹിക്കുന്നു!"
യഹോവയിൽനിന്നുള്ള സന്ദേശമായിരുന്നു
ഇത്.
2"യെഹൂദയേ മൊട്ടക്കുന്നുകളിലേക്കു നോക്കു
ക. നീ വ്യാജദൈവങ്ങളായ കാമുകന്മാരുമായി
വേഴ്ച നടത്താത്ത ഒരു സ്ഥലമെങ്കിലും അവി
ടെയുണ്ടോ? അരബ്യർ മരുഭൂമിയിൽ കാത്തി
രിക്കുമ്പോലെ നീ വഴിയോരത്ത് കാമുകന്മാരെ
ക്കാത്തിരുന്നിരുന്നു. ദേശത്തെ നീ 'അഴുക്കു' പുര
ണ്ടതാക്കി! എങ്ങനെയെന്നോ? നീ അനേകം
തിന്മകൾ ചെയ്യുകയും എന്നോട് അവിശ്വസ്ത
നായിരിക്കുകയും ചെയ്തു.
3നീ പാപം ചെയ്തു, അതിനാൽ മഴ പെ
യ്തില്ല. വസന്തകാലമഴയുമുണ്ടായിരുന്നില്ല.
എന്നാലും നീ ലജ്ജിക്കാൻ കൂട്ടാക്കുന്നില്ല.
നിന്റെ മുഖഭാവം നാണംകെടാൻ കൂട്ടാക്കാത്ത
പ്പോഴത്തെ വേശ്യയുടേതുപോലെ ആയിരുന്നു.
സ്വന്തം പ്രവൃത്തികളിൽ ലജ്ജിക്കാൻ നീ കൂട്ടാ
ക്കിയില്ല.
4എന്നിട്ടും നീയെന്നെ 'പിതാവ്' എന്നു വിളി
ക്കുന്നു. നീ പറഞ്ഞു, 'ഞാൻ കുട്ടിയായിരു

ന്നപ്പോൾ മുതൽ നീയെൻെറ സുഹൃത്തായി
രുന്നു.'
5'ദൈവത്തിന് എപ്പോഴും എന്നോടു കോപ
മുണ്ടാകയില്ല. ദൈവത്തിൻെറ കോപം നിത്യ
മായിരിക്കില്ല.' എന്നും നീ പറഞ്ഞു. "യെഹൂ
ദയേ, നീ അങ്ങനെയൊക്കെ പറഞ്ഞെങ്കിലും
നിനക്കാവുന്നത്ര തിന്മയും നീ ചെയ്തു."

## ദുഷിച്ച രണ്ടു സഹോദരിമാർ: യിസ്രായേലും യെഹൂദയും

6യോശീയാരാജാവിൻെറ ഭരണകാലത്ത്
യഹോവ എന്നോടു സംസാരിച്ചു. യഹോവ
പറഞ്ഞു: "യിരെമ്യാവേ, യിസ്രായേലിൻെറ
തിന്മ കലർന്ന പ്രവൃത്തികൾ നീ കണ്ടില്ലേ?
അവൾ എന്നോടെത്രമാത്രം അവിശ്വസ്തയാ
ണെന്നു നീ കണ്ടു. എല്ലാ കുന്നുകൾക്കു മുക
ളിലും പച്ചമരച്ചുവട്ടിലും അവൾ വിഗ്രഹങ്ങ
ളുമൊത്തു വ്യഭിചരിച്ചു. 7ഞാൻ സ്വയം പറ
ഞ്ഞു, 'ഈ തിന്മകളെല്ലാം ചെയ്തുകഴിയു
മ്പോൾ യിസ്രായേൽ എൻെറയടുത്തേക്കു തിരി
കെ വരും.' പക്ഷേ അവൾ എൻെറയടുത്തേക്കു
തിരികെ വന്നില്ല. യിസ്രായേലിൻെറ അവിശ്വ
സ്തയായ സഹോദരി യെഹൂദാ അവൾ
ചെയ്തതെന്തെന്നു കാണുകയും ചെയ്തു. 8യി
സ്രായേൽ അവിശ്വസ്തയായിരുന്നു. ഞാന
വളെ എന്തിനു ദൂരേക്കയച്ചു എന്ന് അവൾക്ക
റിയുകയും ചെയ്യാം. അവൾ വ്യഭിചാരപാപം
ചെയ്തതിനാലാണു ഞാനവളുമായി ബന്ധം
വേർപെടുത്തിയതെന്ന് യിസ്രായേലിന് അറി
യുകയും ചെയ്യാം. പക്ഷേ അത് അവളുടെ
അവിശ്വസ്തയായ സഹോദരിയെ ഭയപ്പെടു
ത്തിയില്ല. യെഹൂദാ ഭയന്നില്ല. യെഹൂദാ പുറ
ത്തിറങ്ങി വേശ്യയെപ്പോലെ പെരുമാറുകയും
ചെയ്തു. 9താനൊരു വേശ്യയെപ്പോലെയാണു
പെരുമാറുന്നതെന്നത് യെഹൂദാ കരുതിയതേ
യില്ല. അങ്ങനെ അവൾ രാജ്യത്തെ 'അഴുക്കു'
പുരണ്ടതാക്കി. കല്ലിലും തടിയിലും നിർമ്മിച്ച
വിഗ്രഹങ്ങളെ ആരാധിച്ചുകൊണ്ടാണവൾ
വ്യഭിചാരപാപം ചെയ്തത്. 10യിസ്രായേലി
ൻെറ അവിശ്വസ്തസഹോദരിയായ യെഹൂദാ
പൂർണ്ണമനസ്സോടെ എൻെറയടുത്തേക്കു വന്നി
ല്ല. എൻെറയടുക്കലേക്കു മടങ്ങിവന്നെന്ന്
അവൾ വെറുതെ നടിക്കുകമാത്രമായിരുന്നു."
യഹോവയിൽ നിന്നുള്ള സന്ദേശമായിരുന്നു
ഇത്.
11യഹോവ എന്നോടു പറഞ്ഞു, "യിസ്രാ
യേൽ എന്നോടു വിശ്വസ്തയായിരുന്നില്ല.
പക്ഷേ അവൾക്ക് അവിശ്വസ്ത യെഹൂദയേ
ക്കാൾ ന്യായീകരണമുണ്ടായിരുന്നു. 12യിരെ
മ്യാവേ, വടക്കോട്ടു നോക്കി ഈ സന്ദേശം
പറയുക:
'യിസ്രായേലിൻെറ അവിശ്വസ്തജനമേ,
തിരിച്ചു വരിക.' യഹോവയിൽ നിന്നായിരുന്നു
ഈ സന്ദേശം. 'നിന്നോടുള്ള നീരസപ്പെടൽ
ഞാനവസാനിപ്പിക്കും. ഞാൻ കരുണ നിറഞ്ഞ
വനാകുന്നു.' യഹോവയിൽനിന്നായിരുന്നു ഈ
സന്ദേശം. 'നിന്നോടു ഞാനെക്കാലവും കോപി
ക്കുകയില്ല.
13പക്ഷേ നീ നിൻെറ പാപം തിരിച്ചറിയണം.
നീ നിൻെറ ദൈവമാകുന്ന യഹോവയ്ക്കെ
തിരെ തിരിഞ്ഞു. അതാണു നിൻെറ പാപം.
അന്യദേശക്കാരുടെ വിഗ്രഹങ്ങളെ നീ ആരാധി
ച്ചു. ഓരോ പച്ചമരത്തിനു ചുവട്ടിലും നീ ആ
വിഗ്രഹങ്ങളെ ആരാധിച്ചു. നീയെന്നെ അനു
സരിച്ചില്ല.'" യഹോവയിൽ നിന്നായിരുന്നു ഈ
സന്ദേശം. 14"നിങ്ങൾ അവിശ്വസ്തർ. പക്ഷേ
എന്നിലേക്കു മടങ്ങിവരിക!" യഹോവയിൽ
നിന്നുള്ള സന്ദേശമായിരുന്നു അത്.
"ഞാൻ നിൻെറ യജമാനനാകുന്നു. ഓരോ
നഗരത്തിൽനിന്നും ഒരാളെ വീതവും ഓരോ
കുടുംബത്തിൽനിന്നും രണ്ടു പേരെ വീതവും
എടുത്ത് ഞാൻ നിങ്ങളെ സീയോനിലേക്കു
കൊണ്ടുവരും. 15പിന്നെ നിങ്ങൾക്കു ഞാൻ
പുതിയ ഇടയന്മാരെ നൽകും. ആ ഇടയന്മാർ
എന്നോടു വിശ്വസ്തരായിരിക്കും. അവർ
നിന്നെ അറിവും ധാരണാശക്തിയും കൊണ്ടു
നയിക്കും. 16ആ സമയത്ത് നിങ്ങളനവധിപേർ
നാട്ടിലുണ്ടാകും." യഹോവയിൽ നിന്നുള്ള
സന്ദേശമായിരുന്നു ഇത്.
"അന്ന്, 'യഹോവയുടെ സാക്ഷ്യപെട്ടകം
കൈവശമുണ്ടായിരുന്ന ദിനങ്ങൾ ഞാൻ ഓർ
മ്മിക്കുന്നു' എന്ന് ആരും വീണ്ടും പറയുകയില്ല.
വിശുദ്ധപെട്ടകത്തെപ്പറ്റി അവരൊരിക്കലും
വീണ്ടും ചിന്തിക്കുകയേ ഇല്ല. അവർ അത്
അനുസ്മരിക്കുകയോ വിട്ടുകളയുകയോ ചെ
യ്യില്ല. മറ്റൊരു വിശുദ്ധപെട്ടകം അവരുണ്ടാക്കു
കയുമില്ല. 17ആ സമയം, യെരൂശലേം, 'യഹോവ
യുടെ സിംഹാസനം' എന്നു വിളിക്കപ്പെടും.
സകലരാഷ്ട്രങ്ങളും യഹോവയുടെ നാമത്തെ
ആദരിക്കുവാൻ യെരൂശലേംനഗരത്തിൽ വരും.
അവരിനി തങ്ങളുടെ തിന്മനിറഞ്ഞ കഠിനഹൃ
ദയത്വം പിന്തുടരില്ല. 18ആ ദിവസങ്ങളിൽ യെ
ഹൂദകുടുംബം യിസ്രായേൽകുടുംബത്തോടു
ചേരും. അവർ വടക്കൻ ദേശത്തുനിന്നും ഒരുമി
ച്ചുചേർന്നു വരും. അവരുടെ പൂർവ്വികർക്കു
ഞാൻ നൽകിയ ദേശത്തേക്ക് അവർ വരും.
19"യഹോവയായ ഞാൻ എന്നോടു തന്നെ
പറഞ്ഞു, 'നിങ്ങളെ എൻെറ സ്വന്തം മക്കളെ
പ്പോലെ കരുതാൻ ഞാനാഗ്രഹിക്കുന്നു. സന്തു
ഷ്ടമായൊരു ദേശം നിങ്ങൾക്കു തരാൻ ഞാനാ
ഗ്രഹിക്കുന്നു. മറ്റേതൊരു രാഷ്ട്രത്തെക്കാളും
മനോഹരമായ ദേശം.' നിങ്ങളെന്നെ 'പിതാവേ'
എന്നു വിളിക്കുമെന്നു ഞാൻ കരുതി. നിങ്ങ
ളെപ്പോഴും എന്നെ പിന്തുടരുമെന്നു ഞാൻ
കരുതി.
20പക്ഷേ നീ ഭർത്താവിനോടു വിശ്വാസം
പുലർത്താത്ത ഭാര്യയെപ്പോലെ ആയിരുന്നു.
യിസ്രായേൽ കുടുംബമേ, നീ എന്നോട് അവി
ശ്വസ്തമായിരുന്നു!" യഹോവയിൽ നിന്നുള്ള
തായിരുന്നു ഈ സന്ദേശം.
21മൊട്ടക്കുന്നുകളിൽ നിനക്കു നിലവിളികേൾ
ക്കാം. യിസ്രായേൽജനത നിലവിളിക്കുകയും
കാരുണ്യത്തിനായി പ്രാർത്ഥിക്കുകയുമാണ്.
അവർ വളരെ ദുഷ്ടരായി. തങ്ങളുടെ ദൈവമാ
കുന്ന യഹോവയെ അവർ മറന്നു.
22യഹോവ ഇത്രയും കൂടി പറഞ്ഞു, "യിസ്രാ
യേലുകാരേ, നിങ്ങളെന്നോട് അവിശ്വസ്തരാ
യിരുന്നു. പക്ഷേ എന്നിലേക്കു മടങ്ങിവരിക!
മടങ്ങിവരിക. നിങ്ങൾ എന്നോടു അവിശ്വ
സ്തരായിരിക്കുന്നതിന് നിങ്ങളോടു ഞാൻ
പൊറുക്കുകയും ചെയ്യാം." ജനം പറയണം,
"അതെ, ഞങ്ങൾ നിന്നിലേക്കു വരും. നീ ഞങ്ങ
ളുടെ ദൈവമാകുന്ന യഹോവയാകുന്നു.
23കുന്നുകളിൽ വിഗ്രഹങ്ങളെ ആരാധിക്കു
ന്നതു ഭോഷത്തമായിരുന്നു. പർവ്വതങ്ങളിലെ
സത്ക്കാരങ്ങൾ തെറ്റായിരുന്നു. തീർച്ചയായും,
യിസ്രായേലിൻെറ രക്ഷ നമ്മുടെ ദൈവമാകു
ന്ന യഹോവയിൽനിന്നും വരുന്നു.

24നമ്മുടെ പിതാക്കന്മാർക്കുള്ളതെല്ലാം വ്യാജ
ദൈവമായ ബാൽ തിന്നിരിക്കുന്നു. നമ്മൾ കുട്ടി
കളായിരുന്നപ്പോൾ മുതൽ ഇതു സംഭവിച്ചി
രുന്നു. ഭീകര വ്യാജദൈവം നമ്മുടെ പിതാക്ക
ന്മാരുടെ കുഞ്ഞാടുകളെയും കാലികളെയും
പുത്രന്മാരെയും പുത്രിമാരെയും തിന്നു.
25നമ്മൾ അപമാനം കൊണ്ടു നിലത്തു കിട
ക്കട്ടെ. നമ്മുടെ അപമാനം ഒരു പുതപ്പുപോലെ
നമ്മെ മൂടട്ടെ. നമ്മൾ നമ്മുടെ ദൈവമാകുന്ന
യഹോവയ്ക്കെതിരെ പാപം ചെയ്തിരിക്കുന്നു.
നമ്മളും നമ്മുടെ പിതാക്കന്മാരും പാപം ചെയ്
തിരിക്കുന്നു. കുട്ടിക്കാലം മുതൽക്കുതന്നെ നാം
നമ്മുടെ ദൈവമാകുന്ന യഹോവയെ അനുസ
രിച്ചിട്ടില്ല."

4 യഹോവയിൽനിന്നുള്ള സന്ദേശമായിരുന്നു
ഇത്. "യിസ്രായേലേ, നിനക്കു തിരികെ
വരണമെന്നുണ്ടെങ്കിൽ എന്നിലേക്കു മടങ്ങി
വരിക. നിന്റെ വിഗ്രഹങ്ങൾ വലിച്ചെറിയുക.
എന്നിൽനിന്നും അകന്ന് അലഞ്ഞു നടക്കരുത്.
2നീ അങ്ങനെ ചെയ്താൽ നിനക്ക് എന്റെ
നാമത്തിൽ വാഗ്ദാനം ചെയ്യാൻ അർഹത ലഭി
ക്കും: 'യഹോവ ജീവിക്കുന്നപോലെ' എന്നു
നിനക്കു പറയാൻ കഴിയും. ആ വാക്കുകൾ
സത്യസന്ധവും വിശ്വസ്തവും ശരിയായ
രീതിയിലും ഉപയോഗിക്കാൻ നിനക്കു കഴിയും.
നീ അങ്ങനെ ചെയ്താൽ, രാഷ്ട്രങ്ങൾ യഹോ
വയാൽ അനുഗ്രഹിക്കപ്പെട്ടവയാകും. യഹോവ
ചെയ്തിരിക്കുന്ന കാര്യങ്ങളിൽ അവർ പ്രശം
സിക്കും."
3ഇതാണ് യഹോവ യെഹൂദക്കാരോടും യെരൂ
ശലേംകാരോടും പറയുന്നത്: "നിന്റെ വയലു
കൾ ഉഴുതുമറിക്കപ്പെട്ടിട്ടില്ല. വയലുകൾ ഉഴുതു
മറിക്കുക! മുള്ളുകൾക്കിടയിൽ വിത്തു പാകരുത്!
4യഹോവയുടെ ജനതയായിത്തീരുക. മനം
തിരിയുക! യെഹൂദക്കാരേ, യെരൂശലേംകാരേ,
നിങ്ങൾ മനം തിരിഞ്ഞില്ലെങ്കിൽ ഞാൻ വളരെ
കോപാകുലനാകും. എന്റെ കോപം അഗ്നി
പോലെ വേഗത്തിൽ വ്യാപിക്കും. എന്റെ
കോപം നിങ്ങളെ എരിച്ചുകള യുകയും ചെയ്യും.
ആ അഗ്നി അണയ്ക്കുവാൻ ആർക്കും കഴിയു
കയുമില്ല. എന്തുകൊണ്ടിതു സംഭവിക്കും? നിങ്ങ
ളുടെ ദുഷ്പ്രവൃത്തികൾ കൊണ്ട്."

## വടക്കുനിന്നുള്ള ദുരന്തം

5"യെഹൂദയിലെ ജനത്തിന് ഈ സന്ദേശം
നൽകുക:
യെരൂശലേംനഗരത്തിൽ വസിക്കുന്ന സകല
രോടും പറയുക, 'രാജ്യത്തുടനീളം കാഹളം മുഴ
ക്കുക.' ഉച്ചത്തിൽ ഇങ്ങനെ വിളിച്ചു കൂവുക,
'ഒരുമിച്ചു വരിക! സംരക്ഷണത്തിനായി നമുക്ക്
ശക്തവും കോട്ടകെട്ടിയതുമായ നഗരങ്ങളിലേ
ക്കു രക്ഷപ്പെടാം.'
6സീയോനിനു നേർക്ക് അടയാളക്കൊടി ഉയർ
ത്തുക. നിങ്ങളുടെ ജീവനായി ഓടുക! കാത്തു
നിൽക്കരുത്! ഞാൻ വടക്കുനിന്നും ദുരന്തം
കൊണ്ടുവരുന്നതിനാൽ ഇതു ചെയ്യുക. ഭീകര
വിനാശം ഞാൻ കൊണ്ടു വരുന്നു."
7ഒരു "സിംഹം" അവന്റെ ഗുഹയിൽനിന്നും
പുറത്തു വന്നിരിക്കുന്നു. രാഷ്ട്രങ്ങളുടെ വിനാ
ശകൻ നീങ്ങാനാരംഭിച്ചിരിക്കുന്നു. നിങ്ങളുടെ
ദേശം നശിപ്പിക്കാൻ അവൻ സ്വവസതി വിട്ടി
രിക്കുന്നു. നിങ്ങളുടെ പട്ടണങ്ങൾ നശിപ്പിക്ക
പ്പെടും. അവയിൽ വസിക്കാൻ ആരും അവശേ
ഷിക്കില്ല.
8അതിനാൽ ചാക്കുവസ്ത്രങ്ങളണിഞ്ഞ് ഉറ
ക്കെ നിലവിളിക്കുക! എന്തുകൊണ്ടെന്നാൽ,
യഹോവ നമ്മോടു കോപിച്ചിരിക്കുന്നു."
9യഹോവ പറയുന്നു, "ഇതു സംഭവിക്കുന്ന
സമയത്ത് രാജാവിനും അദ്ദേഹത്തിന്റെ ഉദ്യോ
ഗസ്ഥന്മാർക്കും ധൈര്യം നഷ്ടപ്പെടും. പുരോ
ഹിതന്മാർ ഭയപ്പെടും. പ്രവാചകർ ഞെട്ടും."
10അപ്പോൾ ഞാൻ, യിരെമ്യാവു, പറഞ്ഞു,
"എന്റെ യജമാനനായ യഹോവേ, യെരൂശലേ
മിലെയും യെഹൂദയിലെയും ജനങ്ങളെ നീ
കബളിപ്പിച്ചിരിക്കുന്നു. നീ അവരോടു പറ
ഞ്ഞു, 'നിങ്ങൾക്കു സമാധാനമുണ്ടാകും.' എന്നാ
ലിപ്പോൾ വാൾമുന അവർക്കു നേരെ നീളുക
യാണ്!"
11ആ സമയം യെഹൂദയിലെയും യെരൂശലേ
മിലെയും ജനങ്ങൾക്ക് ഒരു സന്ദേശം നൽക
പ്പെടും: "മൊട്ടക്കുന്നുകളിൽനിന്ന് ഒരു ചൂടുകാറ്റ
ടിക്കും. ഇത് മരുഭൂമിയിൽനിന്നും എന്റെ ജന
ങ്ങളുടെ നേർക്കു വരുന്നു. പതിരിൽനിന്നു
ധ്യാനം വേർതിരിക്കാൻ കർഷകൻ ഉപയോഗി
ക്കുന്ന മന്ദമാരുതനെപ്പോലെയല്ല ഇത്.
12ശക്തികൂടിയ കാറ്റാണത്, അത് എന്നിൽ
നിന്നു വരികയും ചെയ്യുന്നു. ഇനി ഞാൻ
യെഹൂദക്കാർക്കെതിരെയുള്ള എന്റെ വിധി
പ്രഖ്യാപിക്കും."
13ഇതാ! ശത്രു മേഘംപോലെ ഉയരുന്നു. രഥ
ങ്ങൾ കൊടുങ്കാറ്റുപോലെ കാണപ്പെടുന്നു.
അവന്റെ കുതിരകൾ കഴുകന്മാരെക്കാൾ വേഗ
മേറിയവ. അതു ഞങ്ങൾക്കു വളരെ ദുരിതമാ
യിരിക്കും! ഞങ്ങൾ നശിപ്പിക്കപ്പെടും!
14യെരൂശലേംകാരേ, നിങ്ങളുടെ ഹൃദയത്തിൽ
നിന്നും തിന്മ കഴുകിക്കളയുക. രക്ഷിക്കപ്പെടുന്ന
തിനായി നിങ്ങളുടെ ഹൃദയം ശുദ്ധീകരിക്കുക.
ദുഷ്ടവിചാരങ്ങൾ തുടരാതിരിക്കുക.
15ശ്രദ്ധിക്കുക! ദാന്റെ ദേശത്തുനിന്നും ഒരു
ദൂതൻ സംസാരിക്കുന്നതിന്റെ ശബ്ദം. എഫ്ര
യീമിന്റെ മലമ്പ്രദേശത്തു നിന്നൊരാൾ ദുർവാ
ർത്ത കൊണ്ടുവരുന്നു.
16"ഈ രാജ്യത്തെ ഇതറിയിക്കുക. യെരൂശലേം
കാർക്കിടയിൽ ഈ വാർത്ത പരത്തുക. ഒരു
വിദൂരദേശത്തുനിന്നും ശത്രുക്കൾ വരുന്നു.
യെഹൂദയിലെ നഗരങ്ങൾക്കു നേരെ ആ ശത്രു
ക്കൾ യുദ്ധവിളി മുഴക്കുന്നു.
17മനുഷ്യർ വയലിനു കാവൽ നിൽക്കുമ്പോ
ലെ ശത്രു യെരൂശലേമിനെ വളഞ്ഞിരിക്കുന്നു.
യെഹൂദേ, നീ എനിക്കെതിരെ തിരിഞ്ഞു! അതി
നാൽ നിനക്കെതിരെ ശത്രു വരുന്നു!" യഹോവ
യിൽ നിന്നാണ് ഈ സന്ദേശം.
18"നിന്റെ ജീവിതരീതിയും നിന്റെ പ്രവൃ
ത്തികളും നിനക്ക് ഈ ദുരിതങ്ങൾ വരുത്തി.
നിന്റെ തിന്മയാണ് നിന്റെ ജീവിതത്തെ ഇത്ര
കഠിനമാക്കിയത്. നിന്റെ ദുഷ്ടജീവിതം
നിന്റെ ഹൃദയത്തിൽ ആഴത്തിലുള്ള മുറിവി
ന്റെ വേദനയുളവാക്കി."

## യിരെമ്യാവിന്റെ നിലവിളി

19ഓ, എന്റെ ദു:ഖവും വ്യാകുലതയും
എന്റെ വയറിനെ പീഡിപ്പിക്കുന്നു. വേദന
കൊണ്ട് ഞാൻ വളയുന്നു. എന്റെ ഹൃദയം
ഉള്ളിൽ വിതുമ്പുന്നു. എനിക്കു ശാന്തനായിരി
ക്കാനാകുന്നില്ല. എന്തുകൊണ്ട്? എന്തെന്നാൽ
ഞാൻ കാഹളംവിളി കേട്ടിരിക്കുന്നു. സൈന്യ
ത്തെ യുദ്ധത്തിനു ക്ഷണിക്കുകയാണു കാഹളം!
20ദുരന്തങ്ങൾ നിരനിരയായി വരുന്നു! രാജ്യം

മുഴുവനും നശിപ്പിക്കപ്പെട്ടു! എന്റെ കൂടാര
ങ്ങൾ പെട്ടെന്നു തകർക്കപ്പെട്ടു! എന്റെ തിരശ്ശീ
ലകൾ കീറിയെറിയപ്പെട്ടു!
21യഹോവേ, എത്രനാൾ ഞാൻ യുദ്ധക്കൊ
ടികൾ കാണണം? എത്രനാൾ ഞാൻ യുദ്ധകാ
ഹളം കേൾക്കണം?
22ദൈവം പറഞ്ഞു, “എന്റെ ജനം വിഡ്ഢി
കൾ. അവർ എന്നെ അറിയുന്നില്ല. അവർ
തെമ്മാടിക്കുട്ടികൾ. അവർ മനസ്സിലാക്കുന്നില്ല.
തിന്മ ചെയ്യുന്നതിൽ സമർത്ഥരാണവർ, പക്ഷേ
നന്മ ചെയ്യേണ്ടതെങ്ങനെയെന്ന് അവർക്കറിയു
കയുമില്ല.”

## ദുരന്തം വരവായി

23ഞാൻ ഭൂമിയെ നോക്കി. ഭൂമി ശൂന്യമായിരു
ന്നു. ഭൂമിയിൽ ഒന്നുമുണ്ടായിരുന്നില്ല. ഞാൻ
ആകാശത്തേക്കുനോക്കി. അതിന്റെ പ്രകാശം
നഷ്ടപ്പെട്ടിരുന്നു.
24ഞാൻ പർവ്വതങ്ങളെ നോക്കി. അവ വിറ
യ്ക്കുകയായിരുന്നു. കുന്നുകളെല്ലാം തകർന്നുവീ
ഴുകയായിരുന്നു.
25ഞാൻ നോക്കി, പക്ഷേ ആരെയും കണ്ടില്ല.
ആകാശത്തിലെ പറവകളെല്ലാം പറന്നകന്നി
രുന്നു.
26ഞാൻ നോക്കുകയും നല്ല ഭൂമി മരുഭൂമിയാകു
കയും ചെയ്തു. ആ ദേശത്തെ നഗരങ്ങളെല്ലാം
നശിപ്പിക്കപ്പെട്ടു. യഹോവയാണതു സംഭവി
പ്പിച്ചത്. യഹോവയും അവന്റെ മഹാകോപ
വുമാണിതു സംഭവിപ്പിച്ചത്.
27യഹോവയാണ് ഇക്കാര്യങ്ങൾ പറയുന്നത്:
“രാജ്യം മുഴുവനും തകർക്കപ്പെടും. (പക്ഷേ
ഞാൻ പൂർണമായും ഭൂമിയെ തകർക്കില്ല.)
28അതിനാൽ ദേശവാസികൾ മരിച്ചവർ
ക്കായി വിലപിക്കും. ആകാശം ഇരുണ്ടതായി
ത്തീരും. ഞാൻ പറഞ്ഞു കഴിഞ്ഞിരിക്കുന്നു,
അത് ഞാൻ മാറ്റുകയില്ല. ഞാനൊന്നു നിശ്ചയി
ച്ചിട്ടുണ്ട്, ആ തീരുമാനം ഞാൻ മാറ്റുകയുമില്ല.”
29യെഹൂദക്കാർ കുതിരപ്പടയാളികളുടെയും
വില്ലാളികളുടെയും ശബ്ദം കേൾക്കുകയും
ഓടിപ്പോവുകയും ചെയ്യും! ചിലർ ഗുഹകളിൽ
ഒളിക്കും, ചിലർ പൊന്തകളിൽ ഒളിക്കും. ചിലർ
പാറകളിലേക്കു വലിഞ്ഞു കയറും. യെഹൂദ
യിലെ നഗരങ്ങളെല്ലാം ശൂന്യമാകും. ആരും അവ
യിൽ വസിക്കയില്ല.
30യെഹൂദാ നീ നശിപ്പിക്കപ്പെട്ടിരിക്കുന്നു.
ഇനി നീയിപ്പോൾ എന്താണു ചെയ്യുക? എന്തി
നാണു നീ നല്ല ചുവന്ന വസ്ത്രങ്ങളണിയു
ന്നത്? എന്തിനാണു നീ സ്വർണ്ണാഭരണങ്ങളണി
യുന്നത്? എന്തിനാണു നീ കണ്ണിൽ മഷിയെ
ഴുതുന്നത്? നീ സ്വയം സുന്ദരിയാക്കുന്നു, പക്ഷേ
അതു വെറുതേ സമയം കളയലാണ്. നിന്റെ
കാമുകർ നിന്നെ വെറുക്കുന്നു. അവർ നിന്നെ
കൊല്ലാൻ ശ്രമിക്കുകയാണ്.
31സ്ത്രീയുടെ പ്രസവസമയത്തേതു പോലെ
ഒരു നിലവിളി ഞാൻ കേൾക്കുന്നു. കടിഞ്ഞൂൽ
പ്രസവിക്കുന്ന വളുടെ നിലവിളിപോലുണ്ടത്.
സീയോൻപുത്രിയുടെ നിലവിളിയാണത്. “ഓ
ഞാൻ തളർന്നു വീഴാറായി! എനിക്കുചുറ്റും
കൊലപാതകികൾ!” എന്ന് കൈകളുയർത്തി
അവൾ പ്രാർത്ഥിക്കുന്നു.

## യെഹൂദക്കാരുടെ ദുഷ്ടത

5 യഹോവ പറയുന്നു, “യെരൂശലേമിലെ തെ
രുവുകളിലൂടെ നടക്കുക. ചുറ്റിലും നോക്കി
ഇക്കാര്യങ്ങളെപ്പറ്റി ചിന്തിക്കുക. നഗരത്തിലെ
പൊതുവിശ്രമസ്ഥലങ്ങൾ തെരയുക. നന്മ നിറ
ഞ്ഞ ഒരുവനെ, വിശ്വസ്തമായ കാര്യങ്ങൾ
ചെയ്യുന്ന, സത്യം തേടുന്ന ഒരുവനെ, കണ്ടെ
ത്താനാകുമോ എന്നു നോക്കുക. ഒരു നല്ലവനെ
കണ്ടെത്താൻ നിനക്കായാൽ ഞാൻ യെരൂശലേ
മിനോടു ക്ഷമിക്കാം! 2മനുഷ്യൻ ആണയിട്ടി
ങ്ങനെ പറയുന്നു, ‘യഹോവ ജീവിക്കുമ്പോ
ലെ.’ പക്ഷേ ആത്മാർത്ഥമായല്ല ആ പറച്ചിൽ.”

3യഹോവേ, നിന്നോടു വിശ്വസ്തത പുല
ർത്തുന്നവരെയാണു നിനക്കു വേണ്ടതെന്ന്
എനിക്കറിയാം. യെഹൂദക്കാരെ നീ ഇടിച്ചെ
ങ്കിലും അവർക്കൊരു വേദനയും തോന്നിയില്ല.
നീയവരെ നശിപ്പിച്ചെങ്കിലും പാഠം പഠിക്കാ
നവർ കൂട്ടാക്കിയില്ല. അവർ വളരെ കഠിനഹൃദ
യരായി. തങ്ങളുടെ ചീത്തപ്രവൃത്തികളിൽ
വ്യസനിക്കാൻ അവർ വിസമ്മതിച്ചു.
4പക്ഷേ ഞാൻ (യിരെമ്യാവ്) സ്വയം പറ
ഞ്ഞു, “അവർ വെറും പാവങ്ങളാണ്, ബുദ്ധി
ഹീനർ. യഹോവയുടെ വഴി അവർ പഠിച്ചി
ട്ടില്ല. തങ്ങളുടെ ദൈവത്തിന്റെ ഉപദേശങ്ങൾ
അവർ അറിയുന്നില്ല.
5അതിനാൽ ഞാൻ യെഹൂദയിലെ നേതാക്ക
ളുടെയടുത്തേക്കു പോകും. ഞാനവരോടു
സംസാരിക്കും. യഹോവയുടെ മാർഗ്ഗം തീർച്ച
യായും നേതാക്കൾക്കറിയാം. തങ്ങളുടെ ദൈവ
ത്തിന്റെ നിയമം അവർക്കറിയാമെന്ന് എനിക്കു
റപ്പുണ്ട്.” പക്ഷേ നേതാക്കളെല്ലാം യഹോവയെ
ശുശ്രൂഷിക്കുന്നതിൽനിന്ന് പിന്തിരിയുവാൻ
യോജിച്ചിരിക്കുന്നു.
6അവർ ദൈവത്തിനെതിരായി. അതിനാൽ
കാട്ടിൽനിന്നൊരു സിംഹം വന്ന് അവരെ ആക്ര
മിക്കും. മരുഭൂമിയിൽ നിന്നൊരു ചെന്നായ്
അവരെ വധിക്കും. നഗരങ്ങൾക്കരികെ ഒരു പു
ള്ളിപ്പുലി ഒളിച്ചിരിക്കുന്നു. നഗരത്തിൽനിന്നും
പുറത്തു വരുന്ന ഓരോരുത്തരെയും പുള്ളി
പ്പുലി കടിച്ചുകീറും. യെഹൂദക്കാർ വീണ്ടും
വീണ്ടും പാപം ചെയ്തതിനാൽ അങ്ങനെ സംഭ
വിക്കും. അവർ പലവട്ടം യഹോവയിൽനിന്ന
കന്ന് അലഞ്ഞു തിരിഞ്ഞു.
7ദൈവം പറഞ്ഞു, “യെഹൂദയേ, ഞാൻ
നിന്നോടു പൊറുക്കേണ്ടതിന് മതിയായ കാര
ണം കാണിക്കുക. നിന്റെ കുട്ടികൾ എന്നെ
ഉപേക്ഷിച്ചിരിക്കുന്നു. അവർ വിഗ്രഹങ്ങളോടു
വാഗ്ദാനം ചെയ്തു. ആ വിഗ്രഹങ്ങളാകട്ടെ
യഥാർത്ഥ ദൈവങ്ങളുമല്ല! നിന്റെ കുട്ടികൾക്കു
ഞാൻ വേണ്ടതെല്ലാം നൽകി. എന്നിട്ടും അവരെ
ന്നോട് അവിശ്വസ്തത കാട്ടി! അധികസമയ
വും അവർ വേശ്യകളോടൊത്തു ചെലവഴിച്ചു.
8നിറയെ തീറ്റയും തിന്ന് ഇണചേരാൻ ഒരുങ്ങി
നിൽക്കുന്ന കുതിരകളെപ്പോലെയാണവർ. അയ
ൽക്കാരന്റെ ഭാര്യയെ വിളിക്കുന്ന കുതിരയെ
പ്പോലെയാണവർ.
9ഇങ്ങനെയൊക്കെ ചെയ്യുന്നതിന് യെഹൂദ
ക്കാരെ ഞാൻ ശിക്ഷിക്കണോ?” യഹോവയിൽ
നിന്നുള്ളതാണ് ഈ സന്ദേശം. “അതെ! അങ്ങനെ
ജീവിക്കുന്ന ഒരു രാഷ്ട്രത്തെ ഞാൻ ശിക്ഷിക്ക
ണമെന്നു നിനക്കറിയാം. അർഹിക്കുന്ന ശിക്ഷ
ഞാൻ അവർക്കു നൽകുകയും ചെയ്യും.
10യെഹൂദയുടെ മുന്തിരിവള്ളികളുടെ നിരക
ൾക്കരികിലൂടെ പോവുക. വള്ളികൾ മുറിച്ചി
ടുക. (പക്ഷേ അവ പൂർണ്ണമായും നശിപ്പിക്ക
രുത്.) അവയുടെ ശാഖകളെല്ലാം മുറിക്കുക.

എന്തുകൊണ്ടെന്നാൽ, ആ ശാഖകൾ യഹോവ
യുടേതല്ല.
11യിസ്രായേൽകുടുംബവും യെഹൂദാകുടും
ബവും എല്ലാത്തരത്തിലും എന്നോട് അവിശ്വ
സ്തരായിരുന്നു.” യഹോവയിൽ നിന്നുള്ള
സന്ദേശമായിരുന്നു ഇത്.
12“അവർ യഹോവയെപ്പറ്റി നുണ പറഞ്ഞു.
അവർ പറഞ്ഞു, ‘യഹോവ നമ്മളോട് ഒന്നും
ചെയ്യില്ല. നമുക്കൊരു കുഴപ്പവും വരികയില്ല.
നമ്മെ ഒരു സൈന്യം ആക്രമിക്കുന്നത് നാം
ഒരിക്കലും കാണുകയില്ല. നാം ഒരിക്കലും പട്ടി
ണി കിടക്കയില്ല.’
13വ്യാജപ്രവാചകന്മാർ വെറും ശൂന്യക്കാറ്റ്
മാത്രം. ദൈവത്തിൻെറ വചനം അവരിലില്ല.
അവർക്കു ദുരിതങ്ങൾ സംഭവിക്കും.”
14സർവ്വശക്തനായ ദൈവമായ യഹോവ
ഇക്കാര്യങ്ങൾ പറഞ്ഞു: “ഞാനവരെ ശിക്ഷിക്ക
രുതെന്നവർ പറഞ്ഞു. അതിനാൽ യിരെമ്യാവേ,
ഞാൻ നിനക്കു തരുന്ന വചനങ്ങൾ അഗ്നിപോ
ലെയും അവർ വിറകു പോലെയുമായിരിക്കും.
ആ അഗ്നി അവരെ പൂർണ്ണമായും നശിപ്പി
ക്കും!”
15യിസ്രായേൽകുടുംബമേ, ഈ സന്ദേശം
യഹോവയിൽ നിന്നാകുന്നു, “വിദൂരദേശത്തു
നിന്നൊരു സൈന്യത്തെ ഞാൻ നിങ്ങളെ ആക്ര
മിക്കാൻ കൊണ്ടു വരും. അതൊരു ശക്തമായ
രാഷ്ട്രമാകുന്നു. അതൊരു പുരാതനരാഷ്ട്രമാ
കുന്നു. നിങ്ങൾക്കറിയാത്ത ഒരു ഭാഷയാണ് ആ
രാഷ്ട്രക്കാർ സംസാരിക്കുന്നത്. അവർ പറയു
ന്നത് നിങ്ങൾക്കു മനസ്സിലാക്കാനാകില്ല.
16അവരുടെ ആവനാഴികൾ തുറന്ന കല്ലറകൾ
പോലെ. അവരുടെ ഭടന്മാർ അതിശക്തർ.
17നിങ്ങൾ ശേഖരിച്ച വിളവുകൾ മുഴുവനും
ആ ഭടന്മാർ തിന്നും. നിങ്ങളുടെ ഭക്ഷണം മുഴുവ
നും അവർ തിന്നും. നിങ്ങളുടെ പുത്രന്മാരെയും
പുത്രിമാരെയും അവർ തിന്നും (നശിപ്പിക്കും).
നിങ്ങളുടെ ആട്ടിൻപറ്റങ്ങളെയും കാലിക്കൂട്ട
ത്തെയും അവർ തിന്നും. നിങ്ങളുടെ മുന്തിരി
കളും അത്തിക്കായ്കളും അവർ തിന്നും. നിങ്ങ
ളുടെ ശക്തിദുർഗ്ഗങ്ങൾ അവർ വാളുകൾ കൊ
ണ്ട് തകർക്കും. നിങ്ങൾ ആശ്രയിക്കുന്ന ശക്തി
ദുർഗ്ഗങ്ങൾ അവർ നശിപ്പിക്കും!”
18യഹോവയിൽനിന്നുള്ളതാണ് ഈ സന്ദേ
ശം, “പക്ഷേ യെഹൂദേ, ഭീകരദിനങ്ങൾ വരു
മ്പോൾ ഞാൻ പൂർണ്ണമായും നിങ്ങളെ നശിപ്പി
ക്കില്ല.

19യെഹൂദക്കാർ നിങ്ങളോടു ചോദിക്കും, ‘യി
രെമ്യാവേ, നമ്മുടെ ദൈവമാകുന്ന യഹോവ
എന്തിനാണു നമ്മോടു ഈ ദോഷങ്ങൾ
ചെയ്തത്?’ അവർക്ക് ഈ ഉത്തരങ്ങൾ നൽകുക:
‘നിങ്ങൾ യെഹൂദക്കാർ യഹോവയെ വിട്ടുപോ
യിരിക്കുന്നു. സ്വന്തം ദേശത്തുവച്ച് വിദേശ
വിഗ്രഹങ്ങളെ നിങ്ങൾ ശുശ്രൂഷിച്ചു. അങ്ങനെ
യൊക്കെ ചെയ്തതിനാൽ നിങ്ങൾക്ക് നിങ്ങളു
ടേതല്ലാത്ത ദേശങ്ങളിൽ വിദേശികളെ ശുശ്രൂ
ഷിക്കേണ്ടിവരും.’”
20യഹോവ പറഞ്ഞു, “യാക്കോബിൻെറ
കുടുംബത്തോട് ഈ സന്ദേശം പറയുക. യെഹൂ
ദയുടെ രാജ്യത്ത് ഈ സന്ദേശം പറയുക:
21ഈ സന്ദേശം കേൾക്കുക: ബുദ്ധിയില്ലാത്ത
വിഡ്ഢികളേ, കണ്ണുകളുണ്ടെങ്കിലും നിങ്ങൾ
കാണുന്നില്ല! ചെവിയുണ്ടെങ്കിലും കേൾക്കു
ന്നില്ല!
22തീർച്ചയായും നിങ്ങൾ എന്നെ ഭയപ്പെടു
ന്നു.’” യഹോവയിൽനിന്നുള്ളതായിരുന്നു ഈ
സന്ദേശം. “എനിക്കുമുമ്പിൽ നിങ്ങൾ ഭയന്നു
വിറയ്ക്കണം. കടലുകൾക്ക് തീരംകൊണ്ട് അതി
രിട്ടവൻ ഞാനാകുന്നു. വെള്ളത്തെ എന്നെന്നേ
ക്കും അതിൻെറ സ്ഥാനത്തുതന്നെ നിലനിർത്താ
നാണു ഞാനങ്ങനെ ചെയ്തത്. തിരമാലകൾ
തീരത്ത് ആഞ്ഞടിച്ചേക്കാം. പക്ഷേ അവ അതി
നെ തകർക്കുന്നില്ല. തിരകൾ അലറി വരുമെ
ങ്കിലും അവയ്ക്കു തീരത്തിനപ്പുറം പോകാൻ
കഴികയില്ല.
23പക്ഷേ യെഹൂദക്കാർ കഠിനഹൃദയരാകുന്നു.
എനിക്കെതിരെ തിരിയാനുള്ള വഴികളാലോചി
ക്കുകയാണ് അവരെപ്പോഴും. അവർ എന്നിൽ
നിന്നകലുകയും എന്നെ വിട്ടുപോവുകയും
ചെയ്തു.
24യെഹൂദക്കാരേ, ‘നമ്മുടെ ദൈവമാകുന്ന
യഹോവയെ നമുക്കു ഭയക്കുകയും ആദരിക്കു
കയും ചെയ്യാം. അവൻ നമുക്കു ശരത്ക്കാല
മഴയും വസന്തകാല മഴയും ശരിയായ സമയ
ത്തുതന്നെ നൽകുന്നു. ശരിയായ സമയത്തു
തന്നെ നമുക്കു വിളവെടുക്കാനാകുന്നുവെന്ന്
അവൻ ഉറപ്പാക്കുന്നു’ എന്ന് ഒരിക്കലും തങ്ങ
ളോടു തന്നെ പറയുന്നില്ല.
25യെഹൂദക്കാരേ, നിങ്ങൾ തെറ്റു ചെയ്തി
രിക്കുന്നു. അതിനാൽ മഴയും വിളവെടുപ്പും
ഉണ്ടായില്ല. നിങ്ങളുടെ പാപം യഹോവയുടെ
അനുഗ്രഹങ്ങൾ അനുഭവിക്കുന്നതിൽനിന്നും
നിങ്ങളെ തടഞ്ഞിരിക്കുന്നു.
26എൻെറ ജനത്തിനിടയിൽ ദുഷ്ടന്മാരുണ്ട്.
പക്ഷികളെ പിടിക്കാൻ വലവിരിച്ചവരെപ്പോ
ലെയാണ് ആ ദുഷ്ടന്മാർ. അവർ തങ്ങളുടെ
കെണികളൊരുക്കി. പക്ഷേ പക്ഷികൾക്കു പക
രം അവർ മനുഷ്യരെ പിടിക്കുന്നു.
27കൂട്ടിൽ നിറയെ പക്ഷികളെന്നപോലെ ഈ
ദുഷ്ടന്മാരുടെ വീടുകൾ നിറയെ നുണകളാണ്.
അവരുടെ നുണകൾ അവരെ ധനികരും ശക്ത
രുമാക്കിയിരിക്കുന്നു.
28തങ്ങൾ ചെയ്ത തിന്മകൾകൊണ്ട് അവർ
വളർന്നുകൊഴുത്തിരിക്കുന്നു. അവർ ചെയ്യുന്ന
തിന്മകൾക്കൊരവസാനവുമില്ല. അനാഥക്കുട്ടി
കൾക്കായി അവർ വാദിക്കുകയില്ല. ആ അനാ
ഥരെ അവർ സഹായിക്കുകയില്ല. പാവങ്ങൾക്ക്
അവർ നീതിയോടെയുള്ള വിധി നൽകയില്ല.
29ഇങ്ങനെയൊക്കെ ചെയ്യുന്നതിനാൽ യെഹൂ
ദക്കാരെ ഞാൻ ശിക്ഷിക്കണോ?” യഹോവയിൽ
നിന്നുള്ളതായിരുന്നു ഈ സന്ദേശം. “ഇതുപോ
ലൊരു രാഷ്ട്രത്തെ ഞാൻ ശിക്ഷിക്കണമെന്നു
നിനക്കറിയാം. അർഹിക്കുന്ന ശിക്ഷ ഞാനവ
ർക്കു നൽകണം.”
30യഹോവ പറയുന്നു, “യെഹൂദയുടെ ദേശ
ത്ത് ഭീകരവും ഞെട്ടിക്കുന്നതുമായ ഒരു കാര്യം
സംഭവിച്ചിരിക്കുന്നു.
31പ്രവാചകർ നുണ പറയുന്നു. പുരോഹിതർ
അവർ നിയോഗിക്കപ്പെട്ട കാര്യങ്ങൾ ചെയ്യുക
യില്ല. എൻെറ ജനം ഇത് ഈ തരത്തിൽ ഇഷ്ട
പ്പെടുന്നു! പക്ഷേ ശിക്ഷ വരുമ്പോൾ നിങ്ങ
ളെന്തു ചെയ്യും?”

### ശത്രു യെരൂശലേമിനെ വളയുന്നു

6 ബെന്യാമീൻകാരേ, നിങ്ങളുടെ ജീവനു
വേണ്ടി ഓടുക! യെരൂശലേം നഗരത്തിൽ
നിന്നും ഓടിപ്പോവുക! തെക്കോവാനഗരത്തിൽ
യുദ്ധകാഹളം മുഴക്കുക! ബേത്ത്-ഹക്കേരെം നഗ

രത്തിൽ അപായക്കൊടി ഉയർത്തുക! വടക്കു
നിന്നും ദുരന്തം വരുന്നതിനാൽ ഇതൊക്കെ
ചെയ്യുക.
2സീയോനിൻെറ പുത്രീ, നീയൊരു മനോഹ
രമായ മേച്ചിൽ പുൽമേടുപോലെയാകുന്നു.
3ഇടയന്മാർ യെരൂശലേമിലേക്കു വരികയും
അവരുടെ ആട്ടിൻപറ്റത്തെ കൊണ്ടുവരികയും
ചെയ്യുന്നു. അവർ അവൾക്കു ചുറ്റും കൂടാരമടി
ക്കുന്നു. ഓരോ ഇടയനും തൻെറ സ്വന്തം ആട്ടിൻ
പറ്റത്തെ പരിപാലിക്കുന്നു.
4"യെരൂശലേമിനെതിരെ യുദ്ധത്തിനു തയ്യാ
റെടുക്കുക. എഴുന്നേൽക്കുക! നമുക്ക് ആ നഗര
ത്തെ ഉച്ചയ്ക്ക് ആക്രമിക്കാം! പക്ഷേ ഇപ്പോൾ
ത്തന്നെ താമസിക്കുകയാണ്. സായാഹ്നത്തിലെ
നിഴലുകൾ നീണ്ടുതുടങ്ങി.
5അതിനാൽ എഴുന്നേൽക്കുക! രാത്രിയിൽ നമു
ക്ക് ആ നഗരത്തെ ആക്രമിക്കാം! യെരൂശലേമിനു
ചുറ്റുമുള്ള ശക്തിദുർഗ്ഗങ്ങൾ നമുക്കു തകർക്കാം."
6സർവ്വശക്തനായ യഹോവ പറയുന്നതി
താണ്: "യെരൂശലേമിനു ചുറ്റുമുള്ള മരങ്ങൾ
മുറിയ്ക്കുക. അതിനെതിരെ മുമ്പിൽ ഒരു ഉപ
രോധവും കൂട്ടുക. നഗരത്തിൽ മർദ്ദനം മാത്ര
മാണുള്ളത്. അത് ശിക്ഷിക്കപ്പെടുകയും വേണം!
7കിണർ അതിൻെറ വെള്ളം പുതുമയോടെ
സൂക്ഷിക്കുന്നു. അതേപോലെ യെരൂശലേം
അതിൻെറ ദുഷ്ടതയും പുതുമയോടെ സൂക്ഷി
ക്കുന്നു. കൊള്ളയേയും കലാപത്തേയുംപറ്റി
നഗരത്തിലെപ്പോഴും കേൾക്കുന്നു. യെരൂശലേ
മിൽ ഞാനെപ്പോഴും വേദനയും രോഗവും
കാണുന്നു.
8യെരൂശലേമേ ഈ മുന്നറിയിപ്പു ശ്രദ്ധിക്കുക.
നീ ശ്രദ്ധിച്ചില്ലെങ്കിൽ നിനക്കു ഞാൻ പുറം
തിരിയും. നിൻെറ ദേശത്തെ ഞാനൊരു ശൂന്യ
മരുഭൂമിയാക്കും. അവിടെ താമസിക്കാൻ ആർ
ക്കും കഴിയില്ല."
9സർവ്വശക്തനായ യഹോവ പറയുന്നതിതാ
ണ്: "അവരുടെ ദേശത്ത് അവശേഷിക്കുന്ന
യിസ്രായേലുകാരെ ഒരുമിച്ചുകൂട്ടുക. മുന്തിരി
വള്ളിയിലെ അവസാന മുന്തിരിപ്പഴങ്ങൾ ശേ
ഖരിക്കുമ്പോലെ നീ അവരെ ഒരുമിച്ചുചേർ
ക്കുക. മുന്തിരി പറിക്കുന്നവനെപ്പോലെ എല്ലാ
വള്ളികളും പരിശോധിക്കുക."
10ആരോടാണ് ഞാൻ സംസാരിക്കേണ്ടത്?
ആരെയാണു ഞാൻ താക്കീതു ചെയ്യേണ്ടത്?
ആരാണെനിക്കു ചെവിതരിക? യിസ്രായേലു
കാർ ചെവി പൊത്തിയിരിക്കുന്നതിനാൽ താ
ക്കീത് ഒന്നും കേൾക്കില്ല. യഹോവയുടെ ഉപദേ
ശങ്ങൾ അവർക്കിഷ്ടമില്ല. അവൻെറ സന്ദേശം
അവർക്കു കേൾക്കേണ്ട.
11പക്ഷേ ഞാൻ യഹോവയുടെ കോപം നിറ
ഞ്ഞവനാകുന്നു. അതു വഹിച്ച് ഞാൻ ക്ഷീണി
തനായിരിക്കുന്നു! "യഹോവയുടെ കോപം
തെരുവിൽ കളിക്കുന്ന കുട്ടികൾക്കുമേൽ ഒഴി
ക്കുക. സമ്മേളിച്ചിരിക്കുന്ന ചെറുപ്പക്കാരുടെ
മേൽ യഹോവയുടെ കോപം ഒഴിക്കുക. ഭർത്താ
വും ഭാര്യയും പിടിക്കപ്പെടും. വൃദ്ധർ മുഴുവനും
പിടിക്കപ്പെടും.
12അവരുടെ വീടുകൾ അന്യർക്കു നൽകപ്പെ
ടും. അവരുടെ വയലുകളും ഭാര്യമാരും അന്യർ
ക്കു നൽകപ്പെടും. ഞാനെൻെറ കൈയുയർത്തു
കയും യെഹൂദക്കാരെ ശിക്ഷിക്കുകയും ചെയ്യും."
യഹോവയിൽനിന്നായിരുന്നു ഈ സന്ദേശം.
13"യിസ്രായേലുകാർക്കു കൂടുതൽ കൂടുതൽ
പണം വേണം. ഏറ്റവും അപ്രമാണിമാർ മുതൽ
പ്രമാണിമാർ വരെ അങ്ങനെ തന്നെ. പ്രവാചക
ന്മാർ മുതൽ പുരോഹിതന്മാർവരെ സകലരും
നുണ പറയുന്നു.
14എൻെറ ജനത്തിനു വല്ലാതെ മുറിവേറ്റി
രിക്കുന്നു. പ്രവാചകരും പുരോഹിതരും ആ മുറി
വുകൾ വച്ചു കെട്ടണം. പക്ഷേ ആ മുറിവുകളെ
കൊച്ചു പോറലായി മാത്രമേ അവർ കരുതു
ന്നുള്ളൂ. അവർ പറയുന്നു, 'കൊള്ളാം, എല്ലാം
കൊള്ളാം!' പക്ഷേ അതത്ര നന്നല്ല!
15പുരോഹിതന്മാരും പ്രവാചകരും അവരുടെ
പ്രവൃത്തികളിൽ ലജ്ജിക്കണം. പക്ഷേ അവർ
ഒട്ടും ലജ്ജിതരല്ല തന്നെ. സ്വന്തം പാപങ്ങളിൽ
നാണിക്കാനുള്ള അറിവ് അവർക്കില്ല. അതിനാ
ലവർ മറ്റോരോരുത്തരെയും പോലെ ശിക്ഷിക്ക
പ്പെടും. ജനത്തെ ഞാൻ ശിക്ഷിക്കുമ്പോൾ
അവർ നിലത്തെറിയപ്പെടും." യഹോവയാണ്
ഈ കാര്യങ്ങൾ പറഞ്ഞത്.
16യഹോവ ഇങ്ങനെ പറയുന്നു: "കവലക
ളിൽനിന്നുകൊണ്ടു നോക്കുക. പഴയവഴി എവി
ടെയെന്നു ചോദിക്കുക. നല്ലവഴി എവിടെയെ
ന്നു ചോദിക്കുക. ആ വഴിയേ നടക്കുക. അങ്ങ
നെ ചെയ്താൽ നിങ്ങൾ നിങ്ങൾക്കുള്ള വിശ്രമം
കണ്ടെത്തും. എന്നാൽ 'നല്ല വഴിയേ ഞങ്ങൾ
നടക്കയില്ല' എന്നു നിങ്ങൾ പറഞ്ഞു!
17നിങ്ങളെ നിരീക്ഷിക്കാൻ ഞാൻ നിരീക്ഷ
കരെ തെരഞ്ഞെടുത്തു. അവരോടു ഞാൻ പറ
ഞ്ഞു. 'യുദ്ധകാഹളത്തിനായി ചെവിയോർ
ക്കുക.' പക്ഷേ അവർ പറഞ്ഞു, 'ഞങ്ങൾ ചെവി
യോർക്കില്ല!'
18അതിനാൽ രാഷ്ട്രങ്ങളേ, നിങ്ങൾ ശ്രദ്ധിച്ചു
കേൾക്കുക! ആ രാജ്യങ്ങളിലുള്ളവരേ ശ്രദ്ധ
കൊടുക്കൂ!
19ഭൂമിയിലെ മനുഷ്യരേ, ഇതു കേൾക്കുക.
യെഹൂദക്കാർക്കു ഞാൻ ദുരിതം കൊണ്ടുവരാൻ
പോകുന്നു. കാരണം, അവർ ആലോചിച്ച തിന്മ
കളും എൻെറ സന്ദേശങ്ങൾ അവഗണിച്ചതും
തന്നെ. അവർ എൻെറ നിയമങ്ങളനുസരിക്കാൻ
വിസമ്മതിച്ചു."
20യഹോവ പറയുന്നു, "നിങ്ങളെന്തുകൊണ്ട്
എനിക്കു ധൂപങ്ങൾ ശെബയിൽനിന്നു കൊണ്ടു
വരുന്നു? എന്തുകൊണ്ട് വിദൂരദേശത്തുനിന്നു
മധുരിക്കുന്ന കരിമ്പു കൊണ്ടുവരുന്നു? നിങ്ങ
ളുടെ ഹോമയാഗങ്ങൾ എന്നെ സന്തോഷിപ്പി
ക്കയില്ല. നിങ്ങളുടെ ബലികൾ എന്നെ സന്തു
ഷ്ടനാക്കുന്നില്ല."

21അതിനാൽ യഹോവ പറയുന്നതിതാണ്:
"യെഹൂദയിലെ ജനങ്ങൾക്കു ഞാൻ പ്രശ്ന
ങ്ങൾ നൽകും. മനുഷ്യരെ വീഴ്ത്തുന്ന കല്ലുകൾ
പോലെയാകും അവ. പിതാക്കന്മാരും പുത്ര
ന്മാരും അവയ്ക്കുമേൽ തട്ടി വീഴും. സുഹൃത്തു
ക്കളും അയൽക്കാരും മരിക്കും."
22യഹോവ പറയുന്നതിതാണ്: "വടക്കു
നിന്നൊരു സൈന്യം വരുന്നു. ഭൂമിയിലെ വിദൂര
ദേശത്തുനിന്നും ഒരു മഹാരാജ്യം വരുന്നു.
23ഭടന്മാർ വില്ലുകളും കുന്തങ്ങളും ധരിക്കുന്നു.
അവർ ക്രൂരന്മാരാകുന്നു. അവർക്കു കരുണയേ
ഇല്ല. അവർ അതിശക്തന്മാരാണ്. കുതിരപ്പു
റത്തു പോകവേ അവർ സമുദ്രം അലറുമ്പോലെ
ഒച്ചയുണ്ടാക്കുന്നു. സീയോൻ പുത്രീ, സൈന്യം
നിന്നെ ആക്രമിക്കാനാണു വരുന്നത്."
24ആ സൈന്യത്തെപ്പറ്റിയുള്ള വാർത്തകൾ
ഞങ്ങൾ കേട്ടിരിക്കുന്നു. ഞങ്ങളുടെ കുഴപ്പങ്ങ
ളിൽ പിടിക്കപ്പെട്ടതുപോലെ. ഭയത്താൽ നിസ്സ

ഹായരാണു ഞങ്ങൾ. ശിശു ജനിക്കുന്ന സ്ത്രീ
യെപ്പോലെയാണു ഞങ്ങൾ.
25വയലുകളിലേക്ക് ഇറങ്ങിപ്പോകരുത്. പാത
കളിലൂടെ പോകരുത്. എന്തുകൊണ്ടെന്നാൽ
ശത്രു വാളേന്തിയിരിക്കുന്നു. എല്ലായിടവും
അപകടവും ഉണ്ട്.
26എന്റെ ജനമേ, ചാക്കു ധരിക്കുകയും ചാര
ത്തിൽ ഉരുളുകയും ചെയ്യുക. മരിച്ചവർക്കായി
ഉറക്കെ കരയുക. ഏക പുത്രൻ നഷ്ടപ്പെട്ടതു
പോലെ കരയുക. വിനാശകൻ വളരെവേഗം
നമുക്കെതിരായി വരുന്നതിനാൽ ഇങ്ങനെ
ചെയ്യുക.
27“യിരെമ്യാവേ, യഹോവയായ ഞാൻ
നിന്നെ ലോഹങ്ങളുടെ മാറ്റുനോട്ടക്കാരനായി
സൃഷ്ടിച്ചു. നീ എന്റെ ജനത്തെ പരീക്ഷിക്കുക
യും അവരെ ങ്ങനെ ജീവിക്കുന്നുവെന്ന് നിരീ
ക്ഷിക്കുകയും ചെയ്യും.
28അവരെല്ലാം എനിക്കെതിരായി. അവർ കഠി
നഹൃദയരുമാണ്. അവർ മനുഷ്യരെ ദുഷിച്ചു
പറയുന്നു. കീലും തുരുമ്പും പിടിച്ച ഓടും
ഇരുമ്പും പോലെയാണവർ. അവരെല്ലാം ദുഷ്ട
ന്മാരുമാണ്. 29വെള്ളിയെ ശുദ്ധീകരിക്കാൻ ശ്രമി
ച്ച പണി ക്കാരനെപ്പോലെയാണവർ. ഉല ഊതി
തീ ശക്തിയോടെ ആളുന്നു. പക്ഷേ, തീയിൽ
നിന്നും ഈയമേ വരുന്നുള്ളൂ! വെള്ളി ശുദ്ധീകരി
ക്കാനാവാതെ പണിക്കാർ സമയം പാഴാക്കി.
അതേപോലെ എന്റെ ജനത്തിൽനിന്നും തിന്മ
അകറ്റപ്പെട്ടില്ല.
30എന്റെ ജനം ‘തിരസ്കരിക്കപ്പെട്ട വെള്ളി’
എന്നു വിളിക്കപ്പെടും. യഹോവ അവരെ സ്വീ
കരിക്കാത്തതു കൊണ്ട് അവർ അങ്ങനെ വിളി
ക്കപ്പെടും.”

## യിരെമ്യാവിന്റെ ആലയപ്രസംഗം

7 യിരെമ്യാവിനുള്ള യഹോവയുടെ സന്ദേ
ശം: 2യഹോവയുടെ വസതിയുടെ കവാട
ത്തിങ്കൽ നിൽക്കുക. കവാടത്തിങ്കൽ ഈ
സന്ദേശം പ്രസംഗിക്കുക.
“യെഹൂദയിലെ മുഴുവൻ ജനമേ, യഹോവ
യിൽനിന്നുള്ള ഈ സന്ദേശം ശ്രവിക്കുക. ഈ
കവാടങ്ങളിലൂടെ യഹോവയെ ആരാധിക്കാൻ
വന്നവരേ, നിങ്ങളെല്ലാവരും ഇതു കേൾക്കുക.
3യിസ്രായേലുകാരുടെ ദൈവമാകുന്നു യഹോ
വ. സർവ്വശക്തനായ യഹോവ പറയുന്നത്
ഇതാകുന്നു: ‘മനം തിരിയുകയും നല്ല കാര്യ
ങ്ങൾ ചെയ്യുകയും ചെയ്യുക. അങ്ങനെ ചെ
യ്താൽ ഈ സ്ഥലത്തു വസിക്കാൻ നിങ്ങളെ
ഞാൻ അനുവദിക്കാം. 4ചിലർ പറയുന്ന നുണ
കളിൽ ആശ്രയിക്കരുത്. അവർ പറയുന്നു, “ഇതു
യഹോവയുടെ ആലയമാകുന്നു, യഹോവ
യുടെ ആലയം, യഹോവയുടെ ആലയം!”
5നിങ്ങൾ മനം തിരിയുകയും നന്മകൾ ചെയ്യു
കയും ചെയ്താൽ നിങ്ങളെ ഞാൻ ഇവിടെ
ജീവിക്കാൻ അനുവദിക്കാം. നിങ്ങൾ പരസ്പരം
നീതി പുലർത്തണം. 6അപരിചിതരോടു
നിങ്ങൾ നീതി പുലർത്തണം. വിധവകളോടും
അനാഥരോടും നന്നായി പെരുമാറണം. നിഷ്ക
ളങ്കരെ വധിക്കരുത്! അന്യദൈവങ്ങളെ പിന്തു
ടരരുത്! എന്തുകൊണ്ടെന്നാൽ അവർ നിങ്ങ
ളുടെ ജീവിതം തകർക്കും. 7നിങ്ങളെന്നെ അനു
സരിച്ചാൽ നിങ്ങളെ ഈ സ്ഥലത്തു വസി
ക്കാൻ ഞാൻ അനുവദിക്കാം. ഈ സ്ഥലം നിങ്ങ
ളുടെ പൂർവ്വികർക്ക് കൈവശം വയ്ക്കാൻ എന്ന
ന്നേക്കുമായി ഞാൻ നൽകിയതാണ്.
8“‘പക്ഷേ നിങ്ങൾ നുണകളെ വിശ്വസിക്കു
കയാണ്. ആ നുണകളാവട്ടെ വിലകെട്ടവയും.
9മോഷ്ടിക്കുകയും കൊല്ലുകയും ചെയ്യുമോ
നിങ്ങൾ? വ്യഭിചാരപാപം നിങ്ങൾ ചെയ്യു
മോ? അന്യരെ വൃഥാ പഴിക്കുമോ? നിങ്ങൾ
ബാൽ എന്ന വ്യാജദൈവത്തെ ആരാധിക്കു
കയും നിങ്ങൾക്കറിയാത്ത അന്യദൈവങ്ങളുടെ
പിറകെ പോവുകയും ചെയ്യുമോ? 10അങ്ങനെ
യൊക്കെ ചെയ്താൽ, എന്റെ നാമത്തിലറിയ
പ്പെടുന്ന ഈ ആലയത്തിൽ എന്റെ മുമ്പിൽ
നിൽക്കാൻ കഴിയുമെന്നു നിങ്ങൾ കരുതുന്നു
ണ്ടോ? ഈ ഭീകരകൃത്യങ്ങൾ ചെയ്തുകൊണ്ട്
നിങ്ങൾക്ക് എന്റെ മുമ്പിൽ നിന്ന് “ഞങ്ങൾ
സുരക്ഷിതർ” എന്നു പറയാൻ കഴിയുമെന്നു
നീ കരുതുന്നുവോ? 11ഈ ആലയം എന്റെ
പേരിൽ വിളിക്കപ്പെടുന്നു! ഈ ആലയം നിങ്ങ
ൾക്ക് കള്ളന്മാരുടെ ഒളിസങ്കേതം എന്നതിലു
പരി ഒന്നുമല്ലേ? ഞാൻ നിങ്ങളെ നിരീക്ഷിച്ചു
കൊണ്ടിരിക്കുകയായിരുന്നു.’” യഹോവയിൽ
നിന്നുള്ളതായിരുന്നു ഈ സന്ദേശം.
12“യെഹൂദക്കാരേ, നിങ്ങളിപ്പോൾ ശീലോ
പട്ടണത്തിലേക്കു പോകുക. ഞാൻ ആദ്യമായി
എന്റെ നാമത്തിന് ഒരു ഭവനമുണ്ടാക്കിയ ആ
സ്ഥലത്തേക്കു പോകുക. യിസ്രായേലുകാരും
തിന്മകൾ ചെയ്തു. ഈ തിന്മകൾ മൂലം ആ
സ്ഥലത്തോടു ഞാൻ എന്തുചെയ്തുവെന്ന്
അവിടെച്ചെന്നു കാണുക. 13നിങ്ങൾ യിസ്രായേ
ലുകാർ ഈ തിന്മകളൊക്കെ ചെയ്യുകയായി
രുന്നു.” യഹോവയിൽ നിന്നുള്ളതായിരുന്നു ഈ
സന്ദേശം! “അങ്ങനെ നിങ്ങൾ ഈ തിന്മകളെ
ല്ലാം ചെയ്തതിനാൽ നിങ്ങളോടു ഞാൻ പല
വട്ടം സംസാരിച്ചു. എന്നാൽ നിങ്ങളെന്നെ
ശ്രവിക്കാൻ കൂട്ടാക്കിയില്ല. ഞാൻ നിങ്ങളെ
വിളിച്ചു, പക്ഷേ നിങ്ങൾ വിളികേട്ടില്ല. 14അതി
നാൽ യെരൂശലേമിൽ എന്റെ നാമത്തിൽ അറി
യപ്പെടുന്ന ആലയം ഞാൻ തകർക്കും. ശീലോ
വിനെ നശിപ്പിച്ചതുപോലെ ആ ആലയം
ഞാൻ തകർക്കും. എന്റെ പേരിലറിയപ്പെടുന്ന
യെരൂശലേമിലെ ആ ആലയം നിങ്ങൾ വിശ്വ
സിക്കുന്ന ഒന്നാണ്. നിങ്ങൾക്കും നിങ്ങളുടെ
പൂർവ്വികർക്കുമായി ആ സ്ഥലം ഞാൻ നൽകി.
15എഫ്രയീമിലെ നിങ്ങളുടെ സഹോദരന്മാരെ
മുഴുവൻ ഞാനെറിഞ്ഞതുപോലെ നിങ്ങളെയും
ഞാൻ എന്നിൽനിന്നു ദൂരേക്കെറിയും.’
16“യിരെമ്യാവേ, നിനക്കെന്നപോലെ ഈ
യെഹൂദക്കാർക്കുവേണ്ടി പ്രാർത്ഥിക്കരുത്. അവ
ർക്കുവേണ്ടി യാചിക്കുകയോ പ്രാർത്ഥിക്കുക
യോ അരുത്. അവരെ സഹായിക്കാൻ എന്നോടു
യാചിക്കരുത്. അവർക്കായുള്ള നിങ്ങളുടെ പ്രാർ
ത്ഥന ഞാൻ ചെവിക്കൊള്ളുകയില്ല. 17യെഹൂദ
യിലെ പട്ടണങ്ങളിൽ അവർ ചെയ്യുന്നതെ
ന്തെന്ന് നീ കാണുന്നുണ്ടെന്നെനിക്കറിയാം.
യെരൂശലേംനഗരത്തിലെ തെരുവുകളിൽ അവ
രെന്താണു ചെയ്യുന്നതെന്ന് നിനക്കു കാണാം.
18യെഹൂദക്കാർ ചെയ്യുന്നതെന്തെന്നാൽ: കുട്ടി
കൾ തടി ശേഖരിക്കുന്നു. പിതാക്കന്മാർ അതി
നെ വിറകായി ഉപയോഗിക്കുന്നു. സ്ത്രീകൾ
സ്വർഗ്ഗത്തിലെ രാജ്ഞിക്കായി മാവു കുഴച്ച്
അപ്പമുണ്ടാക്കുന്നു. ആ യെഹൂദക്കാർ അന്യ ദൈ
വങ്ങളെ ആരാധിക്കാൻ പാനീയയാഗങ്ങൾ ഒഴി
ക്കുന്നു. എന്നെ കോപിപ്പിക്കാനാണ് അവരിതു
ചെയ്യുന്നത്. 19പക്ഷേ യെഹൂദക്കാർ സത്യ
ത്തിൽ മുറിവേൽപ്പിക്കുന്നത് എന്നെയല്ല.”
യഹോവയിൽ നിന്നുള്ള സന്ദേശമാണിത്.

“അവർ അവരെത്തന്നെയാണു മുറിവേൽപ്പി
ക്കുന്നത്, അവർ അവർക്കുമേൽതന്നെ അപ
മാനം വരുത്തുന്നു.”
20അതിനാൽ യഹോവയിങ്ങനെ പറയുന്നു:
“ഈ സ്ഥലത്തോടു ഞാനെന്റെ കോപം പ്രക
ടിപ്പിക്കും. മനുഷ്യരെയും മൃഗങ്ങളെയും ഞാൻ
ശിക്ഷിക്കും. വയലിലെ മരങ്ങളെയും നിലത്തു
വളരുന്ന വിളകളെയും ഞാൻ ശിക്ഷിക്കും.
എന്റെ കോപം ഒരു മഹാഗ്നി പോലെയാ
യിരിക്കും. അതിനെ തടയാൻ ആർക്കുമാവില്ല.”

### ബലികളെക്കാൾ യഹോവ അനുസരണയെ ഇഷ്ടപ്പെടുന്നു

21സർവ്വശക്തനായ യഹോവ, യിസ്രായേലി
ന്റെ ദൈവം ഇക്കാര്യങ്ങൾ പറയുന്നു: “ചെന്ന്
നിങ്ങൾക്കിഷ്ടമുള്ളത്ര ഹോമയാഗങ്ങളും ബലി
കളും കഴിക്കുക. ആ ബലികളുടെ മാംസം
സ്വയം തിന്നുക. 22നിങ്ങളുടെ പൂർവ്വികരെ
ഞാൻ ഈജിപ്തിൽനിന്നും കൊണ്ടുവന്നു. അവ
രോടു ഞാൻ സംസാരിച്ചു. പക്ഷേ ഹോമയാഗ
ങ്ങളെപ്പറ്റിയോ ബലികളെപ്പറ്റിയോ യാതൊരു
കല്പനയും ഞാനവർക്കു നൽകിയില്ല. 23അവ
ർക്കു ഞാൻ ഈ കല്പനയേ നൽകിയുള്ളൂ:
‘എന്നെ അനുസരിക്കുക. ഞാൻ നിങ്ങളുടെ
ദൈവവും നിങ്ങൾ എന്റെ ജനതയുമായി
രിക്കും. ഞാൻ കല്പിച്ചതെല്ലാം ചെയ്യുക. നിങ്ങ
ൾക്ക് നന്മയുണ്ടാകും.’
24“പക്ഷേ നിങ്ങളുടെ പൂർവ്വികർ എന്നെ
ശ്രവിച്ചില്ല. അവർ എനിക്കു ചെവി തന്നില്ല.
അവർ കഠിനഹൃദയരും ഇഷ്ടമുള്ളതു ചെയ്യുന്ന
വരുമായിരുന്നു. അവർ നല്ലവരായില്ല. അവർ
കൂടുതൽ കൂടുതൽ തിന്മ ചെയ്തു. അവർ
മുന്നോട്ടല്ല പിന്നോട്ടാണ് പോയത്. 25നിങ്ങ
ളുടെ പൂർവ്വികർ ഈജിപ്തുവിട്ടതിനുശേഷം
ഇന്നു വരെ എന്റെ ദാസന്മാരെ ഞാൻ നിങ്ങ
ളുടെയടുത്തേക്കയയ്ക്കുകയും ചെയ്തിരുന്നു.
എന്റെ ദാസന്മാർ പ്രവാചകരായിരുന്നു. അവ
രെ ഞാൻ വീണ്ടും വീണ്ടും നിങ്ങളുടെ അടു
ത്തേക്കയച്ചു. 26പക്ഷേ നിങ്ങളുടെ പൂർവ്വികർ
എന്നെ ചെവിക്കൊണ്ടതേയില്ല. അവരെന്നെ
ശ്രദ്ധിച്ചതേയില്ല. അവർ വളരെ കഠിനഹൃദയരാ
കുകയും അവരുടെ പിതാക്കന്മാരെക്കാൾ ദുഷി
ച്ച തിന്മകൾ ചെയ്യുകയും ചെയ്തു.
27“യിരെമ്യാവേ, നീ ഇക്കാര്യങ്ങൾ യെഹൂ
ദയിലെ ജനങ്ങളോടു പറയൂ. പക്ഷേ അവർ
നിന്നെ ചെവിക്കൊള്ളണമെന്നില്ല! നീ അവരെ
വിളിക്കും, പക്ഷേ അവർ വിളികേൾക്കണമെ
ന്നില്ല. 28അതിനാൽ നീ അവരോട് ഇക്കാര്യങ്ങൾ
പറയണം: ഇതാണ് തങ്ങളുടെ ദൈവമാകുന്ന
യഹോവയെ അനുസരിക്കാത്ത രാജ്യം. ഈ
ജനങ്ങൾ ദൈവത്തിന്റെ ഉപദേശങ്ങൾ ഒരിക്ക
ലും ശ്രവിക്കുന്നില്ല. യഥാർത്ഥ ഉപദേശങ്ങൾ
ഇവർ അറിയുന്നില്ല.

### കശാപ്പിന്റെ താഴ്വര

29“യിരെമ്യാവേ, നിന്റെ തലമുടി മുറിച്ച്
ദൂരെക്കളയുക. മൊട്ടക്കുന്നിന്റെ മുകളിലേക്കു
പോയി കരയുക. എന്തുകൊണ്ടെന്നാൽ മനുഷ്യ
രുടെ ഈ തലമുറയെ യഹോവ നിരസിച്ചിരി
ക്കുന്നു. യഹോവ അവരുടെ നേർക്കു പുറം
തിരിഞ്ഞിരിക്കുന്നു. കോപത്താൽ അവനവരെ
ശിക്ഷിക്കുകയും ചെയ്യും. 30യെഹൂദക്കാർ തിന്മ
കൾ ചെയ്യുന്നതു ഞാൻ കണ്ടിട്ടുള്ളതിനാൽ
ഇതു ചെയ്യുക.” യഹോവയിൽനിന്നുള്ള സന്ദേ
ശമാണിത്. “അവർ തങ്ങളുടെ വിഗ്രഹങ്ങളെ
സ്ഥാപിച്ചിരിക്കുന്നു! ആ വിഗ്രഹങ്ങളെ ഞാൻ
വെറുക്കുകയും ചെയ്യുന്നു! എന്റെ നാമത്തിൽ
വിളിക്കപ്പെടുന്ന ആലയത്തിലാണ് അവർ
വിഗ്രഹം സ്ഥാപിച്ചത്. എന്റെ ഭവനത്തെ
അവർ ‘ചെളി’പുരണ്ടതാക്കി! 31യെഹൂദക്കാർ
ബെൻഹിന്നോം താഴ്വരയിൽ ഉള്ള തോഫെ
ത്തിലെ ഉന്നതസ്ഥലങ്ങൾ നിർമ്മിച്ചിരിക്കുന്നു.
അവിടെ അവർ സ്വന്തം പുത്രന്മാരെയും പുത്രി
മാരെയും വധിക്കുകയും അവരെ ബലിയർപ്പി
ക്കുകയും ചെയ്തു. ഞാനൊരിക്കലും കല്പിക്കാ
ത്തതാണിത്. ഇത്തരത്തിലെന്തെങ്കിലും ഒരിക്ക
ലും എന്റെ മനസ്സിൽ കടന്നിട്ടില്ല! 32അതിനാൽ
ഞാൻ നിങ്ങൾക്കു മുന്നറിയിപ്പു നൽകുന്നു.
ആ ദിവസങ്ങൾ വരികയായി,” യഹോവയുടെ
സന്ദേശമാണിത്, “ഈ സ്ഥലത്തെ ജനം തൊ
ഫെത്ത് എന്നോ ബെൻഹിന്നോം താഴ്വരയെ
ന്നോ ഒരിക്കലും വിളിക്കാത്ത കാലം വരും.
അവരതിനെ കശാപ്പിന്റെ താഴ്വരയെന്നു
വിളിക്കും. അവരിതിനു ഈ പേരു നൽകാൻ
കാരണം അവർ മരിച്ചവരെ തോഫെത്തിൽ
ഇനിയും സംസ്കരിക്കാൻ അവിടെ ഇടമില്ലാ
താകുംവരെ സംസ്കരിക്കും. 33മരിച്ചവരുടെ
ദേഹങ്ങൾ മണ്ണിനു മുകളിൽ കിടക്കുകയും
ആകാശത്തിലെ പക്ഷികൾക്കു ഭക്ഷണമാകുക
യും ചെയ്യും. അവരുടെ ശരീരങ്ങൾ കാട്ടുമൃഗ
ങ്ങൾ തിന്നും. പക്ഷികളെയോ മൃഗങ്ങളെയോ
ഓടിക്കാൻ ആരും അവശേഷിക്കുകയില്ല. 34യെ
ഹൂദയിലെ പട്ടണങ്ങളിലെയും യെരൂശലേ
മിലെ തെരുവുകളിലെയും ആഹ്ളാദത്തിമിർ
പ്പുകൾ ഞാൻ ഇല്ലാതാക്കും. യെഹൂദയിലോ
യെരൂശലേമിലോ വധുവിന്റെയോ വരന്റെ
യോ ശബ്ദങ്ങൾ കേൾക്കുകയില്ല. നാട് ഒരു
ശൂന്യമരുഭൂമിയായിത്തീരും.”
8 യഹോവയിൽ നിന്നുള്ളതാണ് ഈ സന്ദേ
ശം: “അന്ന് യെഹൂദയിലെ രാജാക്കന്മാരു
ടെയും ഭരണാധികാരികളുടെയും അസ്ഥികൾ
അവരുടെ ശവകുടീരങ്ങളിൽ നിന്നെടുക്കപ്പെ
ടും. പുരോഹിതന്മാരുടെയും പ്രവാചകരുടെ
യും അസ്ഥികൾ അവരുടെ ശവകുടീരത്തിൽ
നിന്നും ജനം എടുക്കും. യെരൂശലേംജനതയുടെ
അസ്ഥികൾ ശവകുടീരങ്ങളിൽനിന്നും അവർ
എടുക്കും. 2ആ അസ്ഥികൾ അവർ സൂര്യനും
ചന്ദ്രനും നക്ഷത്രങ്ങൾക്കും താഴെ നിലത്തു നിര
ത്തിവയ്ക്കും. യെരൂശലേംകാർ സൂര്യനെയും
ചന്ദ്രനെയും നക്ഷത്രങ്ങളെയും സ്നേഹിച്ചു.
അവർ സൂര്യചന്ദ്രനക്ഷത്രങ്ങളെ ശുശ്രൂഷിക്കു
കയും പിന്തുടരുകയും ഉപദേശങ്ങൾ തേടു
കയും അവയെ ആരാധിക്കാൻ നമസ്കരിക്കു
കയും ചെയ്തു. പക്ഷേ ആരും ആ അസ്ഥികൾ
പെറുക്കിയെടുക്കുകയും വീണ്ടും സംസ്കരിക്കു
കയും ചെയ്യില്ല. അതിനാൽ ആ അസ്ഥികൾ
വിസർജ്ജനം പോലെ നിലത്തു നിരന്നുകിട
ക്കും. 3“യെഹൂദക്കാരെ ഞാൻ അവരുടെ വീടുക
ളിൽനിന്നും നാട്ടിൽനിന്നും ഓടിച്ചു വിടും. ജനം
വിദേശത്തേക്കു കൊണ്ടുപോകപ്പെടും. യുദ്ധ
ത്തിൽ വധിക്കപ്പെടാത്ത ദുഷ്ടരായ ആ യെഹൂ
ദക്കാരിൽ ചിലർ തങ്ങൾ കൊല്ലപ്പെട്ടിരുന്നെ
ങ്കിൽ എന്നാശിക്കും.” യഹോവയിൽനിന്നുള്ള
തായിരുന്നു ഈ സന്ദേശം.

### പാപവും ശിക്ഷയും

4യിരെമ്യാവേ, യെഹൂദക്കാരോട് ഇതു പറ
യുക: യഹോവ ഇങ്ങനെ പറയുന്നു: “വീഴുന്ന

വൻ വീണ്ടുമെഴുന്നേൽക്കുമെന്നു നിങ്ങൾക്ക
റിയാം. തെറ്റായ വഴിയേ പോകുന്നവർ ചുറ്റി
ത്തിരിഞ്ഞ് തിരിച്ചുവരുന്നു.
5യെഹൂദക്കാർ തെറ്റായ വഴിയേ പോയി
(ജീവിച്ചു). പക്ഷേ ആ യെരൂശലേംകാർ പിന്നെ
യും തെറ്റായ വഴിയേ പോകുന്നതെന്തുകൊണ്ട്?
അവർ തങ്ങളുടെതന്നെ നുണകളെ വിശ്വസി
ക്കുന്നു. അവർ തിരികെ വരാൻ കൂട്ടാക്കുന്നില്ല.
6ഞാനവരെ ശ്രദ്ധയോടെ കേട്ടിരിക്കുന്നു.
പക്ഷേ ശരിയായതെന്തെന്ന് അവർ പറയുന്നി
ല്ല. മനുഷ്യർ അവരുടെ പാപങ്ങളിൽ പശ്ചാത്ത
പിക്കുന്നില്ല. തങ്ങൾ ചെയ്തിരിക്കുന്ന തിന്മക
ളെപ്പറ്റി അവർ ആലോചിക്കുന്നില്ല. അവർ
ആലോചിക്കാതെ കാര്യങ്ങൾ ചെയ്യുന്നു. യുദ്ധ
ത്തിലേക്കോടിപ്പോകുന്ന കുതിരകളെപ്പോലെ
യാണവർ.
7ആകാശത്തിലെ പറവകൾക്കുപോലും കാര്യ
ങ്ങൾ ചെയ്യാനുള്ള ശരിയായ സമയം അറിയാം.
കൊക്കുകൾക്കും പ്രാവുകൾക്കും പുതിയൊരു
കൂട്ടിലേക്കു പറക്കേണ്ടതെപ്പോഴെന്നറിയാം.
പക്ഷേ യഹോവയുടെ ഇച്ഛയെന്തെന്ന്
എന്റെ ജനത്തിനറിയില്ല.
8"യഹോവയുടെ ഉപദേശങ്ങൾ ഞങ്ങൾക്കു
ണ്ട്! അതിനാൽ ഞങ്ങൾ ജ്ഞാനികളാകുന്നു!'
എന്നു നിങ്ങൾ പറഞ്ഞുകൊണ്ടേയിരിക്കുന്നു.
പക്ഷേ അതു സത്യമല്ല. എന്തുകൊണ്ടെന്നാൽ,
ശാസ്ത്രിമാർ തങ്ങളുടെ പേന കൊണ്ടു നുണ
പറഞ്ഞിരിക്കുന്നു.
9ദൈവത്തിന്റെ ഉപദേശങ്ങൾ ചെവിക്കൊ
ള്ളാൻ ആ 'ജ്ഞാനികൾ' വിസമ്മതിച്ചു. അവർ
ജ്ഞാനികളല്ലതന്നെ. ആ 'ജ്ഞാനികൾ' കെണി
യിലാക്കപ്പെട്ടിരിക്കുന്നു. അവർ ഞെട്ടി വിറ
യ്ക്കുകയും അപമാനിതരാവുകയും ചെയ്തിരി
ക്കുന്നു.
10അതിനാൽ അവരുടെ ഭാര്യമാരെ ഞാൻ
അന്യർക്കു നൽകും. അവരുടെ വയലുകൾ
ഞാൻ പുതിയ ഉടമസ്ഥർക്കു നൽകും. യിസ്രാ
യേലുകാർക്കെല്ലാം കൂടുതൽ കൂടുതൽ പണം
വേണമെന്നാണ്. തീരെ അപ്രധാനികളും ഏറ്റ
വും പ്രമാണികളുമടക്കം എല്ലാവർക്കും കൂടുതൽ
കൂടുതൽ പണം വേണം. പ്രവാചകന്മാർ മുതൽ
പുരോഹിതന്മാർവരെ എല്ലാവരും നുണ പറ
യുന്നു.
11എന്റെ ജനത്തിനു വല്ലാതെ മുറിവേറ്റിരി
ക്കുന്നു. പ്രവാചകരും പുരോഹിതന്മാരും ആ
മുറിവുകൾ വച്ചുകെട്ടണം. പക്ഷേ ആ മുറിവു
കളെ അവർ ചെറിയ പോറലുകളായി മാത്രം
കരുതുന്നു. അവർ പറയുന്നു, 'ഒരു കുഴപ്പവുമില്ല,
എല്ലാം ഭംഗിയായിരിക്കുന്നു!' പക്ഷേ ഇതു നല്ല
തായിരിക്കുന്നില്ല.
12അവർ ചെയ്യുന്ന തിന്മകളെയോർത്ത്
അവർ ലജ്ജിക്കണം. പക്ഷേ അവർ ലജ്ജിക്കു
ന്നില്ലതന്നെ. തങ്ങളുടെ പാപങ്ങൾക്ക് അവർ
അപമാനിതരാകണം എന്നത് അവർ മനസ്സിലാ
ക്കുന്നില്ല. അതിനാൽ മറ്റെല്ലാവരോടുമൊപ്പം
അവർ ശിക്ഷിക്കപ്പെടും. ഞാൻ ജനങ്ങളെ
ശിക്ഷിക്കുമ്പോൾ അവർ നിലത്തെറിയപ്പെടും."
യഹോവയാണ് അക്കാര്യങ്ങൾ പറഞ്ഞത്.
13"അവരുടെ ഫലവും വിളകളും ഞാനെ
ടുക്കും. അങ്ങനെ അവർക്കു വിളവില്ലാതെ
യാകും." യഹോവയിൽ നിന്നുള്ളതായിരുന്നു
ഈ സന്ദേശം. "മുന്തിരിവള്ളിയിൽ ഒരു മുന്തിരി
യും കാണുകയില്ല. അത്തിമരത്തിൽ ഒരൊറ്റ
അത്തിപ്പഴവും ഉണ്ടായിരിക്കില്ല. ഇലകൾ
പോലും ഉണങ്ങിക്കൊഴിയും. ഞാൻ നൽകിയ
തൊക്കെയും ഞാനെടുക്കും.
14നമ്മളെന്തിനാണിവിടെ ഇരിക്കുന്നതു
തന്നെ? വരൂ, നമുക്കു ശക്തനഗരങ്ങളിലേക്കു
ഓടിപ്പോകാം. നമ്മുടെ ദൈവമാകുന്ന യഹോ
വ നമ്മെ മരിക്കാൻ വിടുകയാണെങ്കിൽ നമുക്ക
വിടെ മരിക്കാം. നമ്മൾ യഹോവയ്ക്കെതിരെ
പാപം ചെയ്തിരിക്കുന്നു. അതിനാൽ ദൈവം
നമ്മൾക്കു കുടിക്കാൻ വിഷ ജലം തന്നു.
15"സമാധാനം കിട്ടുമെന്നു നമ്മൾ പ്രതീക്ഷി
ച്ചു, പക്ഷേ ഒരു നന്മയും കൈവന്നില്ല. സുഖ
പ്പെടുന്ന സമയം നമ്മൾ പ്രതീക്ഷിച്ചു. പക്ഷേ
ഭീതി മാത്രമാണ് നമ്മെ കാത്തുനിന്നത്.
16ദാൻഗോത്രക്കാരുടെ ദേശത്തുനിന്നും ശത്രു
വിന്റെ കുതിരകളുടെ കിതപ്പു നമ്മൾ കേട്ടു.
അവയുടെ കുളമ്പടിയൊച്ചയിൽ നിലം വിറ
യ്ക്കുന്നു. നാടും അതിലുള്ള സകലതും നശിപ്പി
ക്കാനാണ് അവർ വന്നിരിക്കുന്നത്. നഗരവും
അതിൽ വസിക്കുന്ന സകലരെയും നശിപ്പിക്കാ
നാണ് അവർ വന്നിരിക്കുന്നത്.
17യെഹൂദക്കാരേ, നിങ്ങളെ ആക്രമിക്കാൻ
ഞാൻ വിഷസർപ്പങ്ങളെ അയയ്ക്കുന്നു. ആ
സർപ്പങ്ങളെ നിയന്ത്രിക്കാൻ കഴികയില്ല. ആ
സർപ്പങ്ങൾ നിങ്ങളെ കടിക്കും." യഹോവയിൽ
നിന്നുള്ളതാണ് ഈ സന്ദേശം.
18ദൈവമേ, ഞാൻ വളരെ ദു:ഖത്തിലും യാത
നയിലുമാണ്.
19എന്റെ ജനത്തെ ശ്രദ്ധിക്കുക. ഈ രാജ്യ
ത്തെവിടെയും മനുഷ്യർ സഹായത്തിനായി
നിലവിളിക്കുകയാണ്. അവർ പറയുന്നു,
"യഹോവയിപ്പോഴും സീയോനിലുണ്ടോ?
സീയോനിന്റെ രാജാവ് ഇപ്പോഴും അവിടെയു
ണ്ടോ?" പക്ഷേ ദൈവം പറയുന്നു, "യെഹൂദ
ക്കാർ തങ്ങളുടെ വിലകെട്ട വിദേശ വിഗ്രഹ
ങ്ങളെ ആരാധിച്ചു. അതെന്നെ വളരെ കോപാ
കുലനാക്കി! അവരെന്തിനതു ചെയ്തു?"
20ജനം ഇങ്ങനെ പറയുകയും ചെയ്യുന്നു,
"വിളവെടുപ്പുകാലം കഴിഞ്ഞു. വേനൽ കഴി
ഞ്ഞു, എന്നിട്ടും നമ്മൾ രക്ഷപ്പെട്ടില്ല."
21എന്റെ ജനത്തിനു മുറിവേറ്റിരിക്കുന്നു.
അതിനാൽ എനിക്കും മുറിവേറ്റിരിക്കുന്നു.
സംസാരിക്കാനാവാത്തവിധം ദു:ഖിതനാണ്
ഞാൻ.
22ഗിലെയാദിൽ തീർച്ചയായും ചില മരുന്നുക
ളുണ്ട്. ഗിലെയാദിൽ തീർച്ചയായും ഒരു വൈദ്യ
നുണ്ട്. എന്നിട്ടുമെന്താണെന്റെ ജനത്തിന്റെ
മുറിവുകൾ ഭേദമാകാത്തത്?
9എന്റെ തലയിൽ ജലം നിറയുകയും കണ്ണു
കൾ കണ്ണീർധാരയാകുകയും ചെയ്തിരുന്നെ
ങ്കിൽ നശിപ്പിക്കപ്പെട്ട എന്റെ ജനത്തിനായി
രാത്രിയും പകലും ഞാൻ കരഞ്ഞേനെ.
2മരുഭൂമിയിൽ എനിക്കൊരിടമുണ്ടായിരുന്നെ
ങ്കിൽ, ഒരു വഴിയമ്പലമുണ്ടായിരുന്നെങ്കിൽ,
എനിക്കെന്റെ ജനത്തെ വിട്ടുപോകാൻ കഴി
ഞ്ഞേനെ. എനിക്ക വരിൽനിന്നും അകന്നു
പോകാൻ കഴിഞ്ഞേനെ. എന്തുകൊണ്ടെന്നാൽ
അവരെല്ലാം ദൈവത്തോട് അവിശ്വസ്തരാകു
ന്നു. അവരെല്ലാം അവനെതിരായിരിക്കുന്നു.
3"അവർ തങ്ങളുടെ നാക്ക് വില്ലുപോലെ ഉപ
യോഗിക്കുന്നു; നുണകൾ അവരുടെ വായിൽ
നിന്നും ശരങ്ങൾപോലെ പറക്കുന്നു. സത്യമല്ല;
നുണകൾ ഈ നാട്ടിൽ ശക്തിയോടെ വളർന്നി
രിക്കുന്നു. അവർ ഒരു പാപത്തിൽനിന്നും മറ്റൊ
ന്നിലേക്കു പോകുന്നു. അവർക്ക് എന്നെ അറിക

യില്ല." യഹോവയാണ് ഈ കാര്യങ്ങൾ പറ
ഞ്ഞത്.
4നിങ്ങളുടെ അയൽക്കാരെ നിരീക്ഷിക്കുക!
നിങ്ങളുടെ സ്വന്തം സഹോദരന്മാരിൽ ആശ്ര
യിക്കരുത്! എന്തുകൊണ്ടെന്നാൽ, ഓരോ
സഹോദരനും വഞ്ചകനാകുന്നു. ഓരോ അയൽ
ക്കാരനും നിങ്ങളുടെ പിന്നിൽ നിന്നും സംസാ
രിക്കുന്നു.
5ഓരോരുത്തരും തന്റെ അയൽക്കാരനോടു
നുണ പറയുന്നു. ആരും സത്യം പറയുന്നില്ല.
യെഹൂദക്കാർ തങ്ങളുടെ നാവുകളെ നുണ പറ
യാൻ പഠിപ്പിച്ചിരിക്കുന്നു. തിരിച്ചുവരാൻ കഴി
യാത്തത്ര ക്ഷീണിക്കുംവരെ അവർ പാപം
ചെയ്തു.
6ദോഷങ്ങൾ ഒന്നിനു പിറകേ ഒന്നായി വന്നു.
നുണകളും ഒന്നിനു പിറകേ ഒന്നായി വന്നു.
ജനം എന്നെ അറിയാൻ വിസമ്മതിച്ചു." യഹോ
വയാണിതു പറഞ്ഞത്.
7അതിനാൽ സർവ്വശക്തനായ യഹോവ പറ
യുന്നു: "പണിക്കാരൻ തീയിലിട്ട് ലോഹത്തി
ന്റെ മാറ്റു നോക്കുന്നു. യെഹൂദക്കാരെ ഞാൻ
അങ്ങനെ പരീക്ഷിക്കും. എനിക്കു മറ്റൊരു മാർഗ്ഗ
മില്ല. എന്റെ ജനം പാപം ചെയ്തിരിക്കുന്നു!
8കൂർത്ത അമ്പുകൾ പോലുള്ള നാക്കുകൾ
യെഹൂദർക്കുണ്ട്. അവരുടെ വായകൾ നുണ
പറയുന്നു. ഓരോരുത്തനും അയൽക്കാരനോടും
മധുരമായി സംസാരിക്കുന്നു. പക്ഷേ അവൻ
അയൽക്കാരനെ ആക്രമിക്കാൻ ഗൂഢാലോചന
യും നടത്തുന്നു.
9യെഹൂദക്കാരെ, എനിക്കു ശിക്ഷിക്കണം." -
യഹോവയിൽനിന്നുള്ള സന്ദേശമാണിത്-
"അത്തരക്കാരെ എനിക്കു ശിക്ഷിക്കേണ്ടിവരു
മെന്ന് നിങ്ങൾക്കറിയാം. അവരർഹിക്കുന്ന
ശിക്ഷ ഞാൻ അവർക്കു നൽകണം."
10പർവ്വതങ്ങൾക്കായി ഞാൻ (യിരെമ്യാവ്)
ഉച്ചത്തിൽ നിലവിളിക്കും. ശൂന്യമായ വയലു
കൾക്കായി ഞാനൊരു ശ്മശാനഗാനം പാടും.
എന്തുകൊണ്ടെന്നാൽ, ജീവനുള്ളവ എടുക്കപ്പെ
ട്ടു. ആരുമിപ്പോൾ അവിടെ സഞ്ചരിക്കുന്നില്ല.
കാലികളുടെ ശബ്ദമിപ്പോൾ അവിടെ കേൾ
ക്കാനാവില്ല. പക്ഷികൾ പറന്നുപോയിരിക്കു
ന്നു. മൃഗങ്ങളും പോയിരിക്കുന്നു.
11"യഹോവയായ ഞാൻ യെരൂശലേം നഗര
ത്തെ ഒരു അഴുക്കുകൂമ്പാരമാക്കും. അത് കുറുനരി
കളുടെ വസതിയായിത്തീരും. യെഹൂദാദേശ
ത്തെ നഗരങ്ങളെ ഞാൻ തകർക്കും. അങ്ങനെ
ആരും അവിടെ വസിക്കാതെയാക്കും."
12ഇതൊക്കെ മനസ്സിലാക്കാൻ തക്ക ജ്ഞാനമു
ള്ളവനുണ്ടോ? യഹോവയാൽ പഠിപ്പിക്കപ്പെട്ട
ആരെങ്കിലുമുണ്ടോ? യഹോവയുടെ സന്ദേശം
വിശദീകരിക്കാൻ ആർക്കെങ്കിലും കഴിയുമോ?
ആ ദേശം എന്തിനാണു നശിപ്പിക്കപ്പെട്ടത്?
എന്തിനാണവിടം ആരും പോകാത്ത ശൂന്യമരു
ഭൂമിപോലെയാക്കിയത്?
13ഈ ചോദ്യങ്ങൾക്കു യഹോവ മറുപടി
നൽകി. അവൻ പറഞ്ഞു, "എന്തെന്നാൽ യെഹൂ
ദക്കാർ എന്റെ ഉപദേശങ്ങളിൽ നിന്നകന്നു.
അവർക്കു ഞാനെന്റെ ഉപദേശങ്ങൾ നൽകി.
പക്ഷേ അവരൊരിക്കലും എന്നെ ചെവിക്കൊ
ള്ളുകയോ എന്റെ ഉപദേശങ്ങളനുസരിക്കുക
യോ ചെയ്തില്ല.
14യെഹൂദക്കാർ അവരുടെ വഴിയിൽ ജീവി
ച്ചു. അവർ കഠിനഹൃദയരായിരുന്നു. വ്യാജദൈ
വമായ ബാലിനെ അവർ അനുഗമിച്ചു. ആ
വ്യാജദൈവങ്ങളെ അനുഗമിക്കാനാണ് പൂർവ്വി
കർ അവരെ പഠിപ്പിച്ചത്."
15അതിനാൽ, യിസ്രായേലിന്റെ ദൈവമാ
കുന്ന, സർവ്വശക്തനായ യഹോവ പറയുന്നു,
"യെഹൂദക്കാരെ ഞാൻ ഉടനെ ശിക്ഷിക്കും.
16യെഹൂദക്കാരെ ഞാൻ അന്യരാജ്യങ്ങൾക്കി
ടയിൽ ചിതറിക്കും. അവർ അപരിചിതരാജ്യ
ങ്ങളിൽ വസിക്കും. അവരോ അവരുടെ പിതാ
ക്കന്മാരോ ആ രാഷ്ട്രങ്ങളെപ്പറ്റി ഒരിക്കലും
കേട്ടിരുന്നില്ല. ഞാൻ വാൾക്കാരെ അയയ്ക്കും.
അവർ യെഹൂദക്കാരെ വധിക്കും. ആ ജനതയെ
ഉന്മൂലനാശം ചെയ്യുംവരെ വാൾക്കാർ അവരെ
കൊല്ലും."
17സർവ്വശക്തനായ യഹോവ പറയുന്നതെ
ന്തെന്നാൽ: "ഇനി അക്കാര്യങ്ങളെപ്പറ്റി ചിന്തി
ക്കുക! ശവസംസ്കാരവേളയിൽ വാടകയ്ക്കു
കരയുന്ന സ്ത്രീകളെ വിളിക്കുക. ആ പണിക്കു
സമർത്ഥകളായവരെ വേണം വരുത്താൻ.
18ജനം പറയുന്നു, 'ആ സ്ത്രീകൾ വേഗം
വന്ന് ഞങ്ങൾക്കുവേണ്ടി നിലവിളിക്കട്ടെ.
അപ്പോൾ ഞങ്ങളുടെ കണ്ണുകളിൽ കണ്ണീരു നിറ
യും. ഞങ്ങളുടെ കണ്ണുകളിൽ ജലപ്രവാഹം
നിറയുകയും ചെയ്യും.'
19ഉച്ചത്തിലുള്ള നിലവിളിയുടെ ശബ്ദം
സീയോനിൽനിന്നും കേൾക്കുന്നു: 'ഞങ്ങൾ
അക്ഷരാർത്ഥത്തിൽ നശിപ്പിക്കപ്പെട്ടു! ഞങ്ങൾ
അക്ഷരാർത്ഥത്തിൽ അപമാനിതരായി! ഞങ്ങൾ
ഞങ്ങളുടെ ദേശം വിട്ടു പോകണം. എന്തെ
ന്നാൽ, ഞങ്ങളുടെ വസതികൾ തകർക്കപ്പെട്ടി
രിക്കുന്നു. ഞങ്ങളുടെ വീടുകൾ വെറും പാറക്കൂട്ട
ങ്ങളാക്കപ്പെട്ടിരിക്കുന്നു.'"
20യെഹൂദയിലെ സ്ത്രീകളേ, ഇനി യഹോവ
യുടെ സന്ദേശം കേൾക്കുക. യഹോവയുടെ
വായിൽനിന്നുള്ള വാക്കുകൾ ശ്രവിക്കുക.
യഹോവ പറയുന്നു, "നിങ്ങളുടെ പുത്രിമാരെ
ഉച്ചത്തിൽ കരയാൻ പഠിപ്പിക്കുക. ഓരോ സ്ത്രീ
യും ഈ ശ്മശാനഗീതം പാടാൻ പഠിക്കണം:
21'മരണം വന്നിരിക്കുന്നു. ഞങ്ങളുടെ ജനാല
കളിലൂടെ മരണം കയറിയിരിക്കുന്നു. ഞങ്ങ
ളുടെ കൊട്ടാരങ്ങളിലേക്കു മരണം വന്നിരിക്കു
ന്നു. തെരുവിൽ കളിക്കുന്ന ഞങ്ങളുടെ കുട്ടികൾ
ക്കിടയിലേക്കു മരണം കടന്നുവന്നിരിക്കുന്നു.
പൊതുസ്ഥലങ്ങളിൽ കൂടിയിരിക്കുന്ന ചെറുപ്പ
ക്കാർക്കിടയിലേക്കു മരണം കടന്നുവന്നിരി
ക്കുന്നു.'
22യിരെമ്യാവേ, ഇക്കാര്യങ്ങൾ പറയുക:
'യഹോവ പറയുന്നു, മൃതദേഹങ്ങൾ വയലുക
ളിൽ ചാണകം പോലെ കുമിഞ്ഞുകൂടും. കർഷ
കർ കൊയ്തെടുത്ത ധാന്യങ്ങൾപോലെ അവ
രുടെ ശവങ്ങൾ നിലത്തു കിടക്കും. പക്ഷേ
അവ സമാഹരിക്കാൻ ആരുമുണ്ടായിരിക്കുക
യില്ല.'"
23യഹോവ പറയുന്നു: "ജ്ഞാനികൾ സ്വന്തം
ജ്ഞാനത്തെച്ചൊല്ലി അഹങ്കരിക്കരുത്. ശക്തിമാ
ന്മാർ സ്വന്തം ശക്തിയെച്ചൊല്ലി അഹങ്കരിക്ക
രുത്. ധനികർ തന്റെ പണത്തെച്ചൊല്ലി അഹങ്ക
രിക്കരുത്.
24ആർക്കെങ്കിലും അഹങ്കരിക്കണമെന്നുണ്ടെ
ങ്കിൽ അവർ ഇക്കാര്യങ്ങളിൽ അഹങ്കരിക്കട്ടെ:
അവൻ എന്നെ അറിയാൻ പഠിച്ചുവെന്നഹങ്ക
രിക്കട്ടെ. ഞാൻ യഹോവയാകുന്നു എന്നും
ഞാൻ കാരുണ്യവാനും നീതിയുക്തനുമാണെ
ന്നും ഈ ഭൂമിയിൽ ഞാൻ നീതി നടത്തുന്നു
വെന്നും തനിക്കു മനസ്സിലാകുന്നുവെന്ന് അവൻ

പ്രശംസിക്കട്ടെ. അക്കാര്യങ്ങൾ ഞാൻ ഇഷ്ടപ്പെ
ടുന്നു.” യഹോവയിൽ നിന്നുള്ളതായിരുന്നു ഈ
സന്ദേശം.
25“ശരീരത്തിൽ മാത്രം പരിച്ഛേദനം നട
ത്തിയവരെ ഞാൻ ശിക്ഷിക്കുന്ന കാലം വരുന്നു.
26ഈജിപ്ത്, യെഹൂദാ, എദോം, അമ്മോൻ,
മോവാബ് എന്നീ രാജ്യങ്ങളിലുള്ളവരെയും
മരുഭൂമിയിൽ വസിക്കുന്നവരെയുംപറ്റിയാണു
ഞാൻ പറയുന്നത്. ആ രാജ്യങ്ങളിലുള്ളവരൊ
ന്നും ശരീരത്തിൽ പരിഛേദനം നടത്തിയവരല്ല.
പക്ഷേ യിസ്രായേൽകുടുംബത്തിൽ നിന്നുള്ള
വർ ഹൃദയത്തിൽ പരിഛേദനം നടത്തിയ
വരല്ല.” യഹോവയിൽനിന്നുള്ളതാകുന്നു ഈ
സന്ദേശം

## യഹോവയും വിഗ്രഹങ്ങളും

10 യിസ്രായേൽകുടുംബമേ, യഹോവയെ,
അവൻ നിങ്ങളെപ്പറ്റി പറയുന്നതിനെ,
ശ്രവിക്കുക! 2യഹോവ പറയുന്നതിതാണ്:
“വിദേശീയരെപ്പോലെ ജീവിക്കരുത്. ആകാശ
ത്തിലെ പ്രത്യേക അടയാളങ്ങളെ ഭയപ്പെടരുത്.
മറ്റു രാഷ്ട്രങ്ങൾ ആകാശത്തു കാണുന്ന ഈ
അടയാളങ്ങളെ ഭയപ്പെടുന്നു. എന്നാൽ നിങ്ങൾ
അവയെ ഭയപ്പെടരുത്.
3അന്യരുടെ ആചാരങ്ങൾ വിലകെട്ടതാകുന്നു.
എന്തുകൊണ്ടെന്നാൽ, അവരുടെ ദേവന്മാർ
അവരുണ്ടാക്കിയ വെറും പ്രതിമകൾ മാത്രം.
അവരുടെ വിഗ്രഹങ്ങൾ കാട്ടിലെ തടി വെട്ടി
യെടുത്ത് ഉളികൊണ്ടു രൂപപ്പെടുത്തിയ വെറും
പ്രതിമകൾ.
4കുറച്ചു വെള്ളിയും സ്വർണ്ണവുംകൊണ്ട്
അവർ വിഗ്രഹങ്ങളെ മനോഹരമാക്കുന്നു.
പിന്നെ അവർ ചുറ്റികയും ആണിയുമുപയോ
ഗിച്ച് അവയെ വീഴാതെ ഉറപ്പിക്കുന്നു.
5ആ അന്യരാജ്യങ്ങളുടെ വിഗ്രഹങ്ങൾ വെള്ള
രിത്തോട്ടത്തിലെ കോലങ്ങൾ പോലെയാണ്.
ആ വിഗ്രഹങ്ങൾക്കു സംസാരിക്കാനാവില്ല. നട
ക്കാനാകാത്തതിനാൽ മനുഷ്യർ അവരെ എടു
ത്തുകൊണ്ടു പോകുകയും വേണം. അതിനാൽ
ആ വിഗ്രഹങ്ങളെ ഭയപ്പെടേണ്ടതില്ല. അവർക്കു
നിങ്ങളെ മുറിവേല്പിക്കാനാവില്ല. അവർക്ക്
നിങ്ങളെ സഹായിക്കാനുമാവില്ല!”
6യഹോവേ, നിന്നെപ്പോലെ ഒരുവനില്ല! നീ
ഉജ്ജ്വലനാകുന്നു! നിന്റെ നാമം മഹത്തും ശക്ത
വുമാകുന്നു!
7ദൈവമേ, സകലരും നിന്നെ ആദരിക്കണം.
സകല രാഷ്ട്രങ്ങളുടെയും രാജാവാണു നീ.
അവരുടെ ആദരവു നീ അർഹിക്കുന്നു. മറ്റു
രാഷ്ട്രങ്ങളിൽ ധാരാളം ജ്ഞാനികളുണ്ട്. പക്ഷേ
അവരാരും നിന്നെപ്പോലെ ജ്ഞാനിയല്ല.
8അന്യരാഷ്ട്രങ്ങളിലെ എല്ലാ മനുഷ്യരും
വിവേകശൂന്യരും വിഡ്ഢികളുമാണ്. അവ
രുടെ ഉപദേശങ്ങൾ വിലകെട്ട ദാരുശില്പങ്ങളിൽ
നിന്നും വരുന്നു.
9തർശീശുനഗരത്തിലെ വെള്ളിയും ഊഫാ
സുനഗരത്തിലെ സ്വർണ്ണവും കൊണ്ട് അവർ
തങ്ങളുടെ വിഗ്രഹങ്ങളുണ്ടാക്കുന്നു. മരയാശാരി
മാരും കൊല്ലന്മാരുമാണ് ആ വിഗ്രഹങ്ങളുണ്ടാ
ക്കുന്നത്. അവർ ആ വിഗ്രഹങ്ങളിൽ നീലയും
ഊതയും കൊണ്ടുള്ള തുണികൾ പുതപ്പിക്കുന്നു.
“ജ്ഞാനികൾ” ആ “ദേവന്മാരെ” ഉണ്ടാക്കുന്നു.
10പക്ഷേ യഹോവയാണ് ഏക സത്യദൈവം.
സത്യമായും ജീവിക്കുന്ന ഏക ദൈവം അവനാ
കുന്നു. നിത്യമായി ഭരിക്കുന്ന രാജാവാകുന്നു
അവൻ. ദൈവം കോപിക്കുമ്പോൾ ഭൂമി വിറ
യ്ക്കുന്നു. ആ വിദേശികൾക്കാകട്ടെ അവന്റെ
കോപത്തെ സഹിക്കാനുമാവില്ല.
11യഹോവ പറയുന്നു, “അവരോട് ഈ സന്ദേ
ശം പറയുക: ‘ആ വ്യാജദൈവങ്ങൾ സ്വർഗ്ഗമോ
ഭൂമിയോ ഉണ്ടാക്കിയിട്ടില്ല. അവർ നശിപ്പിക്ക
പ്പെടുകയും ഭൂമിയിൽനിന്നും സ്വർഗ്ഗത്തിൽ
നിന്നും അപ്രത്യക്ഷമാകുകയും ചെയ്യും.’”
12ദൈവമാണ് തന്റെ ശക്തിയുപയോഗിക്കു
കയും ഭൂമിയെ സൃഷ്ടിക്കുകയും ചെയ്തത്.
ദൈവം തന്റെ ജ്ഞാനം ഉപയോഗിക്കുകയും
ലോകത്തെ സൃഷ്ടിക്കുകയും ചെയ്തു. തന്റെ
ധാരണാശക്തികൊണ്ട് ദൈവം ആകാശത്തെ
ഭൂമിക്കുമേൽ നിവർത്തി.
13ദൈവം ഇടിമുഴക്കത്തെ ഉണ്ടാക്കുന്നു, ആകാ
ശത്തുനിന്നും അവൻ വലിയ ജലപ്രവാഹത്തെ
യും സൃഷ്ടിക്കുന്നു. ഭൂമിയിലെല്ലായിടവും
അവൻ ആകാശത്ത് മേഘങ്ങളുയർത്തുന്നു. മഴ
യോടൊപ്പം അവൻ മിന്നലിനെ അയയ്ക്കുന്നു.
തന്റെ നിലവറകളിൽനിന്നും അവൻ കാറ്റിനെ
കൊണ്ടുവരുന്നു.
14മനുഷ്യർ എത്ര ബുദ്ധിശൂന്യർ! കൊല്ലന്മാർ
തങ്ങൾത്തന്നെയുണ്ടാക്കിയ വിഗ്രഹങ്ങളാൽ
നാണംകെടുത്തപ്പെടുന്നു. ആ വിഗ്രഹങ്ങൾ
പൊളിയല്ലാതെ ഒന്നുമല്ല. അവർ വിവേക
ശൂന്യർ.
15ആ വിഗ്രഹങ്ങൾ വിലകെട്ടതും ജീവനി
ല്ലാത്തവയുമാണ്. ന്യായവിധിയുടെ കാലത്ത്
ആ വിഗ്രഹങ്ങൾ തകർക്ക പ്പെടും.
16പക്ഷേ യാക്കോബിന്റെ ദൈവം ആ വിഗ്ര
ഹങ്ങൾ പോലെയല്ല. ദൈവം എല്ലാം സൃഷ്ടി
ച്ചു. തന്റെ ജനതയാകുവാൻ ദൈവം തെര
ഞ്ഞെടുത്ത കുടുംബമാണ് യിസ്രായേൽ. “സർ
വ്വശക്തനായ യഹോവ” എന്നാകുന്നു ദൈവ
ത്തിന്റെ പേര്.

## വിനാശത്തിന്റെ വരവായി

17നിങ്ങൾക്കുള്ളതെല്ലാമെടുത്ത് പുറപ്പെടാൻ
തയ്യാറാകുക. നിങ്ങൾ യെഹൂദക്കാർ നഗര
ത്തിൽ പിടിക്കപ്പെടുകയും ശത്രുക്കളതിനെ വള
യുകയും ചെയ്തിരിക്കുന്നു.
18യഹോവ പറയുന്നു: “ഇപ്പോൾ യെഹൂദ
ക്കാരെ ഞാൻ ഈ രാജ്യത്തുനിന്നും പുറത്താ
ക്കും. അവർക്കു ഞാൻ വേദനയും ദുരിതവും
നൽകും. അവർ ഒരു പാഠം പഠിക്കുന്നതിനായി
ഞാനിങ്ങനെ ചെയ്യും.”
19ഓ, എനിക്ക് (യിരെമ്യാവ്) വല്ലാതെ മുറി
വേറ്റിരിക്കുന്നു. എനിക്കു പരിക്കേറ്റിരിക്കുന്നു.
അതു സുഖപ്പെടുകയുമില്ല. എന്നിട്ടും ഞാൻ
എന്നോടു പറഞ്ഞു, “ഇതാണെന്റെ അസുഖം.
അതു ഞാനനുഭവിച്ചേ പറ്റൂ.”
20എന്റെ കൂടാരം നശിപ്പിക്കപ്പെട്ടു. കൂടാര
ത്തിന്റെ കയറുകൾ പൊട്ടിയിരിക്കുന്നു.
എന്റെ മക്കൾ എന്നെ വിട്ടുപോയി. അവർ
പോയിരിക്കുന്നു. എന്റെ കൂടാരം ഉറപ്പിക്കാൻ
ആരും അവശേഷിച്ചില്ല. എനിക്കൊരഭയസ്ഥാ
നമുണ്ടാക്കാൻ ആരും അവശേഷിക്കുന്നില്ല.
21ഇടയന്മാർ (നേതാക്കൾ) ബുദ്ധിഹീനർ.
അവർ യഹോവയെ കണ്ടെത്താൻ ശ്രമിക്കു
ന്നില്ല. അവർ ജ്ഞാനികളല്ലാത്തതിനാൽ ആട്ടി
ൻപറ്റങ്ങൾ (മനുഷ്യർ) ചിതറപ്പെടുകയും നഷ്ട
പ്പെടുകയും ചെയ്തു.
22ശ്രദ്ധിക്കുക! ഒരു വലിയ ശബ്ദം! ആ ശബ്ദം
വടക്കുനിന്നും വരുന്നു. അത് യെഹൂദയിലെ

നഗരങ്ങളെ നശിപ്പിക്കും. യെഹൂദാ ഒരു ശൂന്യമ
രുഭൂമിയായിത്തീരും. അത് കുറുനരികൾക്കൊരു
താവളമായിത്തീരും.
23യഹോവേ, എങ്ങനെ ജീവിക്കണമെന്ന്
സത്യത്തിൽ ജനങ്ങൾക്കറിയില്ലെന്ന് എനിക്ക
റിയാം. ശരിയായ ജീവിതരീതിയേതെന്ന് സത്യ
ത്തിൽ മനുഷ്യർക്കറിയില്ല.
24“യഹോവേ, ഞങ്ങളെ തിരുത്തിയാലും!
പക്ഷേ നീതി കാട്ടേണമേ! കോപത്താൽ
ഞങ്ങളെ ശിക്ഷിക്കരുതേ!
25അങ്ങു കോപിച്ചിരിക്കുന്നെങ്കിൽ, അന്യരാ
ഷ്ട്രങ്ങളെ ശിക്ഷിച്ചാലും. അവർ നിന്നെ
അറിയുകയോ ആദരിക്കുകയോ ചെയ്യുന്നില്ല.
അവർ നിന്നെ ആരാധിക്കുന്നില്ല. ആ രാഷ്ട്ര
ങ്ങൾ യാക്കോബിൻെറ കുടുംബത്തെ നശി
പ്പിച്ചു. യിസ്രായേലിനെ അവർ പൂർണ്ണമായും
നശിപ്പിച്ചു. യിസ്രായേലിൻെറ മാതൃഭൂമി അവർ
നശിപ്പിച്ചു.

## കരാർ ലംഘിക്കപ്പെട്ടിരിക്കുന്നു

11 യിരെമ്യാവിനു ലഭിച്ച സന്ദേശമാണിത്.
യഹോവയിൽനിന്നും വന്നതാണ് ഈ
സന്ദേശം: 2“യിരെമ്യാവേ, ഈ കരാറിൻെറ
വാക്കുകളെ ശ്രവിക്കുക. യെഹൂദക്കാരോട് ഇതെ
പ്പറ്റിയെല്ലാം പറയുക. യെരൂശലേമിൽ ജീവി
ക്കുന്നവരോട് ഇക്കാര്യങ്ങൾ പറയുക. 3യിസ്രാ
യേലിൻെറ ദൈവമാകുന്ന യഹോവ പറയുന്ന
തിതാണ്. ‘ഈ കരാർ അനുസരിക്കാത്തവന്
ദുരിതങ്ങളുണ്ടാകും.’ 4നിങ്ങളുടെ പൂർവ്വികരു
മായി ഞാനുണ്ടാക്കിയ കരാറിനെപ്പറ്റിയാണ്
ഞാൻ പറയുന്നത്. അവരെ ഈജിപ്തിൽനി
ന്നും പുറത്തേക്കുകൊണ്ടുവന്ന കാലത്താണ്
അവരുമായി ഞാൻ ഈ കരാറുണ്ടാക്കിയത്.
പല ദുരിതങ്ങളുടെയും സ്ഥലമായിരുന്നു ഈജി
പ്ത്-ഇരുമ്പ് ഉരുക്കാൻ പോന്നത്ര ചൂടുള്ള അടു
പ്പുപോലെയായിരുന്നു അത്. എന്നെ അനുസ
രിക്കുകയും ഞാൻ കല്പിക്കുന്നതു മുഴുവനും നട
പ്പാക്കുകയും ചെയ്യുക. നിങ്ങൾ അങ്ങനെ ചെ
യ്താൽ നിങ്ങളെൻെറ ജനമാവുകയും ഞാൻ
നിങ്ങളുടെ ദൈവമാകുകയും ചെയ്യും.
5“നിങ്ങളുടെ പൂർവ്വികരുമായി ഞാനുണ്ടാ
ക്കിയ കരാർ പാലിക്കുന്നതിനാണു ഞാനി
ങ്ങനെ ചെയ്തത്. അവർക്ക് വളരെ വളക്കൂറുള്ള
-പാലും തേനുമൊഴുകുന്ന-സ്ഥലം ഞാൻ വാ
ഗ്ദാനം ചെയ്തു. നിങ്ങളിന്നു താമസിക്കുന്നത്
ആ രാജ്യത്താണ്.”
ഞാൻ മറുപടി പറഞ്ഞു, “യഹോവേ,
ആമേൻ.”
6യഹോവ എന്നോടു പറഞ്ഞു, “യിരെമ്യാ
വേ, യെഹൂദയിലെ പട്ടണങ്ങളിലും യെരൂശലേ
മിലെ തെരുവുകളിലും ഈ സന്ദേശം പ്രസംഗി
ക്കുക. ഇതാണു സന്ദേശം: ഈ കരാറിലെ വാക്കു
കൾ ശ്രദ്ധിക്കുക. എന്നിട്ട് ആ നിയമങ്ങൾ അനു
സരിക്കുകയും ചെയ്യുക. 7നിങ്ങളുടെ പൂർവ്വി
കരെ ഈജിപ്തുദേശത്തുനിന്നും പുറത്തു
കൊണ്ടുവരവേ ഞാനവരോടു താക്കീതു ചെ
യ്തിരുന്നു. ഇന്നേദിവസം വരെ ഞാനവരെ
വീണ്ടും വീണ്ടും താക്കീതു ചെയ്തു. എന്നെ
അനുസരിക്കാൻ ഞാനവരോടു പറഞ്ഞു.
8പക്ഷേ നിങ്ങളുടെ പൂർവ്വികർ എന്നെ ശ്രവി
ച്ചില്ല. അവർ കഠിനഹൃദയരായിരുന്നു. സ്വന്തം
ദുഷ്ട ഹൃദയത്തിൻെറ ഇഷ്ടത്തിനൊത്തു പ്രവ
ർത്തിക്കുകയും ചെയ്തു. അനുസരിക്കാതിരു
ന്നാൽ അവർക്കു ദോഷങ്ങളുണ്ടാകുമെന്നാണ്
കരാറിൽ പറയുന്നത്. അതിനാൽ ഞാനവർക്ക്
ആ ദോഷങ്ങളെല്ലാം വരുത്തി! കരാർ അനുസരി
ക്കാൻ ഞാനവരോടു കല്പിച്ചു. പക്ഷേ അവരതു
ചെയ്തില്ല.”
9യഹോവ എന്നോടു പറഞ്ഞു, “യിരെമ്യാ
വേ, യെഹൂദക്കാരും യെരൂശലേമിൽ വസിക്കു
ന്നവരും ഗൂഢാലോചന നടത്തി. 10പൂർവ്വിക
രുടെ അതേ പാപം തന്നെ അവരും ചെയ്യുന്നു.
എൻെറ സന്ദേശം ശ്രവിക്കാൻ അവരുടെ പൂർ
വ്വികർ വിസമ്മതിച്ചു. അവർ അന്യദൈവ
ങ്ങളെ പിന്തുടരുകയും ആരാധിക്കുകയും
ചെയ്തു. പൂർവ്വികരുമായി ഞാനുണ്ടാക്കിയ
കരാർ യിസ്രായേൽകുടുംബവും യെഹൂദാകു
ടുംബവും ലംഘിച്ചു.”
11അതിനാൽ യഹോവ പറയുന്നു: “യെഹൂ
ദക്കാർക്ക് ഞാൻ വൈകാതെ ചില ദുരിതങ്ങളു
ണ്ടാക്കും. അവർക്ക് രക്ഷപ്പെടാൻ കഴികയില്ല!
അവർ മനസ്താപപ്പെടും. സഹായത്തിനായി
അവരെന്നോടു നിലവിളിച്ചു. പക്ഷേ ഞാന
വരെ ശ്രദ്ധിക്കില്ല. 12യെഹൂദാപട്ടണങ്ങളിലുള്ള
വരും യെരൂശലേമിലെ തെരുവുകളിലുള്ളവരും
സഹായത്തിനായി തങ്ങളുടെ വിഗ്രഹങ്ങ
ളോടു പ്രാർത്ഥിക്കും. അവർ ആ വിഗ്രഹങ്ങൾക്ക്
ധൂപങ്ങൾ കത്തിക്കും. എന്നാൽ ആ ഭയാനക
സമയത്ത് യെഹൂദക്കാരെ സഹായിക്കാൻ ആ
വിഗ്രഹങ്ങൾക്കു കഴിയുകയില്ല.
13“യെഹൂദക്കാരേ, നിങ്ങൾക്കു യെഹൂദയിലെ
പട്ടണങ്ങളുടെയത്ര നിരവധി വിഗ്രഹങ്ങളുണ്ട്.
വെറുക്കപ്പെടേണ്ട ദേവനായ ബാലിനെ ആരാ
ധിക്കാൻ നിങ്ങൾ നിരവധി ബലിപീഠങ്ങളു
ണ്ടാക്കി. യെരൂശലേമിലെ തെരുവുകളുടെയത്ര
എണ്ണം.
14“യിരെമ്യാവേ, ഈ യെഹൂദക്കാർക്കായി
പ്രാർത്ഥിക്കരുത്. അവർക്കായി യാചിക്കരുത്.
അവർക്കായി പ്രാർത്ഥനകളുരുവിടരുത്. ഞാൻ
അതു ചെവിക്കൊള്ളുകയില്ല. അവർ യാതന
അനുഭവിച്ചു തുടങ്ങും. അപ്പോളവർ സഹായ
ത്തിനായി എന്നെ വിളിക്കുകയും ചെയ്യും.
പക്ഷേ ഞാൻ അവരെ ശ്രവിക്കില്ല.
15“എന്തുകൊണ്ടാണെൻെറ യെഹൂദയെന്ന
സ്നേഹിത എൻെറ ആലയത്തിലായിരിക്കു
ന്നത്? അവിടെ വരാൻ അവൾക്കൊരവകാശവു
മില്ല. അവൾ പലതിന്മകളും ചെയ്തിരിക്കുന്നു.
യെഹൂദാ, പ്രത്യേകബലികളും മൃഗബലികളും
വിനാശത്തിൽനിന്നും രക്ഷിക്കുമെന്നു നീ കരു
തുന്നുണ്ടോ? എനിക്കു ബലികൾ അർപ്പിച്ചാൽ
ശിക്ഷയിൽനിന്നും രക്ഷപ്പെടാമെന്നു നീ കരു
തുന്നുവോ?”
16യഹോവ നിനക്കൊരു പേരിട്ടു. അവൻ
നിന്നെ വിളിച്ചു, ‘കാണാൻ സുന്ദരമായ പച്ച
ഒലീവുമരമേ,’ പക്ഷേ ഒരു കൊടുങ്കാറ്റിൽ
യഹോവ ആ മരത്തെ അഗ്നിക്കിരയാക്കും,
അതിൻെറ ശാഖകൾ എരിയുകയും ചെയ്യും.
17സർവ്വശക്തനായ യഹോവ നിന്നെ നട്ടു.
ആ ദുരന്തം നിനക്കുണ്ടാകുമെന്ന് അവൻ പറയു
കയും ചെയ്തു. എന്തുകൊണ്ടെന്നാൽ, യിസ്രാ
യേൽ കുടുംബവും യെഹൂദാകുടുംബവും തിന്മ
കൾ ചെയ്തിരിക്കുന്നു. അവർ ബാലിനു ബലി
കൾ അർപ്പിച്ചു.” അതെന്നെ കോപിപ്പിക്കുക
യും ചെയ്തു.

## യിരെമ്യാവിനെതിരെ ദുഷ്ടപദ്ധതികൾ

18അനാഥോത്തുകാർ എനിക്കെതിരെ ഗൂഢാ
ലോചനകൾ നടത്തുന്നത് യഹോവ എനിക്കു

കാട്ടിത്തന്നു. അവർ ചെയ്യുകയായിരുന്ന കാര്യ
ങ്ങൾ യഹോവ എന്നെ കാണിച്ചു. അങ്ങനെ
അവർ എനിക്കെതിരാണെന്നു ഞാനറിഞ്ഞു.
19ആ ജനം എനിക്കെതിരാണെന്ന് യഹോവയെ
നിക്കു കാണിച്ചുതരുംമുമ്പേ ബലി കാത്തു നിൽ
ക്കുന്ന കുഞ്ഞാടിനെപ്പോലെയായിരുന്നു ഞാൻ.
അവർ എനിക്കെതിരാണെന്നു ഞാൻ അറി
ഞ്ഞിരുന്നില്ല. അവരെന്നെപ്പറ്റി ഇങ്ങനെ പറ
ഞ്ഞു: "മരവും അതിന്റെ ഫലങ്ങളും നമുക്കു
നശിപ്പിക്കാം! നമുക്കവനെ കൊല്ലാം! അപ്പോൾ
മനുഷ്യർ അവനെ മറക്കും." 20പക്ഷേ യഹോ
വേ, നീയൊരു നീതിമാനായ ന്യായാധിപൻ.
മനുഷ്യരുടെ ഹൃദയങ്ങളും മനസ്സുകളും
എങ്ങനെ പരീക്ഷിക്കണമെന്നു നിനക്കറിയാം.
എന്റെ വാദങ്ങൾ ഞാൻ നിന്നോടു പറയും.
അർഹിക്കുന്ന ശിക്ഷ നീ അവർക്കു നൽകാൻ
ഞാനിടയാക്കും.

21അനാഥോത്തുകാർ യിരെമ്യാവിനെ വധി
ക്കാൻ ആലോചിക്കുകയായിരുന്നു. അവർ
യിരെമ്യാവിനോടു പറഞ്ഞു, "യഹോവയുടെ
നാമത്തിൽ പ്രവചനം നടത്തരുത്. അല്ലെങ്കിൽ
ഞങ്ങൾ നിന്നെ കൊല്ലും." ആ അനാഥോത്തു
കാരുടെ കാര്യത്തിൽ യഹോവ ഒരു തീരുമാന
മെടുത്തു. 22സർവ്വശക്തനായ യഹോവ പറ
ഞ്ഞു, "ഈ അനാഥോത്തുകാരെ ഞാൻ ഉടനെ
ശിക്ഷിക്കും. അവരുടെ യുവാക്കൾ യുദ്ധത്തിൽ
മരിക്കും. അവരുടെ പുത്രന്മാരും പുത്രിമാരും പട്ടി
ണികിടന്നു മരിക്കും. 23അനാഥോത്ത് നഗര
ത്തിൽ ആരും അവശേഷിക്കുകയില്ല. ഒരുത്തരും
അവശേഷിക്കുകയില്ല. ഞാനവരെ ശിക്ഷിക്കും.
അവർക്കു ഞാൻ ചില ദോഷങ്ങളുണ്ടാക്കും."

### യിരെമ്യാവ് ദൈവത്തോടു പരാതിപ്പെടുന്നു

12 യഹോവേ, ഞാൻ നിന്നോടു തർക്കിക്കു
മ്പോൾ നീയാണ് എപ്പോഴും ശരി! പക്ഷേ
ശരിയായി കാണപ്പെടാത്ത ചിലതിനെപ്പറ്റി
നിന്നോടു ചോദിക്കാൻ എനിക്കാഗ്രഹമുണ്ട്.
ദുഷ്ടന്മാരെന്തുകൊണ്ടു വിജയിക്കുന്നു? നിന
ക്കൊട്ടും വിശ്വസിക്കാൻ കഴിയാത്തവർക്കെന്തു
കൊണ്ടാണ് ഇത്ര സുഖകരമായ ജീവിതം?

2ആ ദുഷ്ടജനങ്ങളെ നീ ഇവിടെയിട്ടിരിക്കു
ന്നു. ശക്തമായ വേരുകളുള്ള ചെടികൾ പോലെ
യാണവർ. അവർ വളർന്നു കായ്ക്കുന്നു. അവ
രുടെ വായകൊണ്ട് നീ അവർക്ക് അടുത്തവ
നും പ്രിയപ്പെട്ടവനുമാണെന്ന് അവർ പറയു
ന്നു. പക്ഷേ, ഹൃദയംകൊണ്ട് അവർ നിന്നിൽ
നിന്നും വളരെയകലെയാണ്.

3പക്ഷേ, യഹോവേ, എന്റെ ഹൃദയം നീ
അറിയുന്നു. നീ എന്നെ കാണുകയും പരീക്ഷി
ക്കുകയും ചെയ്താലും. ആ ദുഷ്ടന്മാരെ അറവു
ശാലയിലേക്കുള്ള ആടുകളെപ്പോലെ വലിച്ചി
ഴച്ചാലും. അറവിന്റെ ദിവസത്തേക്കായി
അവരെ തെരഞ്ഞെടുത്താലും.

4ഇവിടം എത്രനാളിങ്ങനെ വരണ്ടു കിടക്കും?
പുല്ലുകൾ എത്രനാൾ ഉണങ്ങിക്കരിഞ്ഞു കിട
ക്കും? മൃഗങ്ങളും പക്ഷികളുമെല്ലാം ചത്തിരിക്കു
ന്നു. ദുഷ്ടന്മാരുടെ കുറ്റമാണുതാനും ഇത്. എന്നി
ട്ടും ആ ദുഷ്ടന്മാർ പറയുകയാണ്, "ഞങ്ങൾ
ക്കെന്തു സംഭവിക്കുമെന്നു കാണുവാനുംമാത്രം
കാലമൊന്നും യിരെമ്യാവ് ജീവിക്കയില്ല."

### യിരെമ്യാവിനുള്ള ദൈവ ത്തിന്റെ മറുപടി

5"യിരെമ്യാവേ, മനുഷ്യരുമായുള്ള ഓട്ടപ്പന്ത
യത്തിൽ തളരുന്ന നീ കുതിരകൾക്കെതിരെ
മത്സരിക്കുന്നതെങ്ങനെ? സുരക്ഷിതമായൊരിട
ത്ത് നീ തളർന്നാൽ, അപകടകരമായൊരിടത്ത്
നീ എന്തുചെയ്യും? യോർദ്ദാൻനദിക്കരയിലെ
മുൾപ്പടർപ്പുകളിൽ നീ എന്തു ചെയ്യും?
6ഇവർ നിന്റെ സ്വന്തം സഹോദരന്മാരാണ്.
നിന്റെ സ്വന്തം കുടുംബത്തിലെ അംഗങ്ങൾ
നിനക്കെതിരെ ഗൂഢാലോചന നടത്തുന്നു.
നിന്റെ സ്വന്തം കുടുംബക്കാർ നിനക്കെതിരെ
ആക്രോശിക്കുന്നു. സ്നേഹിതരെപ്പോലെ നി
ന്നോടു സംസാരിക്കുമ്പോൾ പോലും അവരെ
വിശ്വസിക്കരുത്."

### യഹോവ തന്റെ ജനമായ യെഹൂ ദയെ തിരസ്കരിക്കുന്നു

7"ഞാൻ എന്റെ ആലയം ഉപേക്ഷിച്ചിരിക്കു
ന്നു. എന്റെ സ്വന്തം സ്വത്തിനെ ഞാൻ കൈ
വിട്ടിരിക്കുന്നു. ഞാൻ സ്നേഹിക്കുന്ന ഒരുവളെ
(യെഹൂദാ) അവളുടെ ശത്രുക്കൾക്കു നൽകിയി
രിക്കുന്നു.

8എന്റെ സ്വന്തം ജനത ഒരു കാട്ടുസിംഹത്തെ
പ്പോലെ എനിക്കെതിരെ തിരിഞ്ഞിരിക്കുന്നു.
അവർ എന്റെ നേർക്ക് ഗർജ്ജിച്ചു. അതിനാൽ
ഞാനവരിൽ നിന്നകന്നു.

9എന്റെ സ്വന്തം ജനത, കഴുകന്മാരാൽ വളയ
പ്പെട്ട, മരിച്ചുകൊണ്ടിരിക്കുന്ന ഒരു മൃഗത്തെപ്പോ
ലെയായിരിക്കുന്നു. ആ പക്ഷികൾ അവൾക്കു
ചുറ്റും പറക്കുന്നു. വരൂ, കാട്ടുമൃഗങ്ങളേ, വന്ന്
എന്തെങ്കിലും ഭക്ഷിക്കൂ.

10അനേകം ഇടയന്മാർ എന്റെ മുന്തിരിത്തോ
പ്പുകൾ നശിപ്പിച്ചു. ആ ഇടയന്മാർ എന്റെ
വയലിലെ ചെടികൾ ചവിട്ടിമെതിച്ചിരിക്കു
ന്നു. എന്റെ മനോഹരമായ വയൽ ആ ഇടയ
ന്മാർ ശൂന്യമരുഭൂമിയാക്കി.

11എന്റെ വയലിനെ അവരൊരു മരുഭൂമി
യാക്കി. അതു വരണ്ടുണങ്ങി. ഒരു മനുഷ്യനും
അവിടെ വസിക്കുന്നില്ല. രാജ്യം മഴുവനും ഒരു
ശൂന്യമരുഭൂമി. ആ വയലിനെ പരിപാലിക്കാൻ
ആരും അവശേഷിച്ചില്ല.

12ആ ശൂന്യഭൂമിയിൽ എല്ലാമരുപ്പച്ചകളും
കൊള്ളയടിക്കാൻ ഭടന്മാർ വന്നു. ആ ദേശത്തെ
ശിക്ഷിക്കാൻ യഹോവ ആ സൈന്യങ്ങളെ ഉപ
യോഗിച്ചു. ഒരറ്റത്തുനിന്നും മറ്റെയറ്റംവരെയുള്ള
വർ ശിക്ഷിക്കപ്പെട്ടു. ഒരുത്തരും സുരക്ഷിതരാ
യിരുന്നില്ല.

13മനുഷ്യർ ഗോതമ്പു വിതയ്ക്കും. പക്ഷേ
അവർ മുള്ളേ കൊയ്യൂ. അവർ എല്ലുമുറിയെ
പണിയെടുക്കും. പക്ഷേ ഒരു ഫലവും കിട്ടുക
യില്ല. സ്വന്തം വിളവിനെച്ചൊല്ലി അവർ ലജ്ജി
ക്കും. യഹോവയുടെ കോപമാണതിനിടയാക്കി
യത്."

### യിസ്രായേലിന്റെ അയൽക്കാർക്കുള്ള യഹോവയുടെ വാഗ്ദാനം

14യഹോവ പറയുന്നതെന്തെന്നാൽ: "യിസ്രാ
യേൽദേശത്തിനു ചുറ്റും വസിക്കുന്നവർക്കായി
ഞാനെന്തു ചെയ്യുമെന്ന് നിന്നോടു പറയാം.
അവർ വളരെ ദുഷ്ടന്മാരാണ്. യിസ്രായേലുകാ
ർക്കു നൽകിയ ദേശത്തെ അവർ നശിപ്പിച്ചിരി
ക്കുന്നു. ആ ദുഷ്ടന്മാരെ ഞാൻ അവരുടെ ദേശ
ത്തുനിന്നും പറിച്ചെടുത്ത് ദേശത്തുനിന്നും പുറ
ത്താക്കും. യെഹൂദക്കാരെയും ഞാൻ അവരോ
ടൊപ്പം പറിച്ചെടുക്കും. 15പക്ഷേ അവരെ അവ
രുടെ ദേശത്തുനിന്നും പറിച്ചെടുത്തതിനുശേഷം
അവരോടെനിക്കു സഹതാപം തോന്നും. പിന്നെ

ഞാൻ ഓരോ കുടുംബത്തെയും അവനവൻെറ
വസ്തുവകകളിലേക്കും ദേശത്തേക്കും തിരികെ
കൊണ്ടുവരും. 16അവർ തങ്ങളുടെ പാഠം
നന്നായി പഠിക്കണമെന്നാണെൻെറ ആഗ്രഹം.
മുമ്പ് അവർ എൻെറ ജനത്തെ ബാലിൻെറ
നാമത്തിൽ പ്രതിജ്ഞ ചെയ്യാൻ പഠിപ്പിച്ചു.
ഇനി അവർ നന്നായിത്തന്നെ തങ്ങളുടെ പാഠം
പഠിക്കണം. എൻെറ ജനതയുടെ വഴി അവർ
നന്നായി പഠിക്കുകയും എൻെറ നാമം ഉപയോ
ഗിക്കുകയും 'യഹോവ ജീവിക്കുന്നതുപോലെ'
എന്നവർ പറയുകയും ചെയ്താൽ അവരെ
വിജയികളാകാനും എൻെറ ജനങ്ങൾക്കിടയിൽ
വസിക്കാനും ഞാൻ അനുവദിക്കും. 17എന്നാൽ
ഏതെങ്കിലുമൊരു രാഷ്ട്രം എൻെറ സന്ദേശ
ത്തിനു ചെവിയോർക്കാതിരുന്നാൽ അതു ഞാൻ
പൂർണ്ണമായും നശിപ്പിക്കും. കരിഞ്ഞ ചെടി
പോലെ ഞാനതു പറിച്ചെടുക്കും." യഹോവ
യിൽ നിന്നുള്ള സന്ദേശമായിരുന്നു ഇത്.

### അരക്കച്ചയുടെ അടയാളം

13 യഹോവ എന്നോടു പറഞ്ഞത് ഇതായി
രുന്നു: "യിരെമ്യാവേ, ചെന്ന് ലിനൻകൊ
ണ്ടുള്ള ഒരു അരക്കച്ച വാങ്ങുക. എന്നിട്ടത് അര
യിൽ ധരിക്കുക. അരക്കച്ച നനയാനിടയാക്ക
രുത്."

2അതിനാൽ ഞാനൊരു ലിനൻ അരക്കച്ച
വാങ്ങി, യഹോവ എന്നോടാവശ്യപ്പെട്ടതു പോ
ലെതന്നെ. അതു ഞാനെൻെറ അരയിൽ ചുറ്റു
കയും ചെയ്തു. 3പിന്നെ യഹോവയുടെ സന്ദേ
ശം രണ്ടാമതും എനിക്കു ലഭിച്ചു. 4സന്ദേശം
ഇതായിരുന്നു: "യിരെമ്യാവേ, നീ വാങ്ങി ധരി
ച്ചിരിക്കുന്ന അരക്കച്ചയുമായി ഫ്രാത്തിലേക്കു
പോവുക. അരക്കച്ച പാറവിടവുകളിൽ ഒളിച്ചു
വയ്ക്കുക."

5അതിനാൽ ഞാൻ ഫ്രാത്തിലേക്കു പോവു
കയും അരക്കച്ച യഹോവ പറഞ്ഞതുപോലെ
തന്നെ ഒളിച്ചു വയ്ക്കുകയും ചെയ്തു. 6അനേ
കം ദിവസങ്ങൾക്കുശേഷം യഹോവ എന്നോടു
പറഞ്ഞു, "യിരെമ്യാവേ, ഇനി ഫ്രാത്തിലേക്കു
പോവുക. അവിടെ ഒളിച്ചുവയ്ക്കാൻ പറഞ്ഞ
അരക്കച്ച കണ്ടെടുക്കുക."

7അതിനാൽ ഞാൻ ഫ്രാത്തിലേക്കു പോവു
കയും അരക്കച്ച കുഴിച്ചെടുക്കുകയും ചെയ്തു.
അതൊളിപ്പിച്ചു വച്ച പാറപ്പിളർപ്പിനിടയിൽ
നിന്നും ഞാനത് എടുത്തു. പക്ഷേ ഇപ്പോൾ
എനിക്കതു ധരിക്കാൻ കഴിയുന്നില്ല. അതത്ര
മാത്രം നശിച്ചിരുന്നു. അത് ഒന്നിനും കൊള്ളാതെ
യായി.

8അപ്പോൾ എനിക്കു യഹോവയിൽനിന്നുള്ള
സന്ദേശം ലഭിച്ചു. 9യഹോവ പറഞ്ഞത് ഇതാ
യിരുന്നു: "അരക്കച്ച നശിച്ച് ഒന്നിനും കൊള്ളാ
ത്തതായിരിക്കുന്നു. അതുപോലെ യെഹൂദയി
ലെയും യെരൂശലേമിലെയും അഹങ്കാരികളെ
ഞാൻ നശിപ്പിക്കും. 10യെഹൂദയിലെ അഹങ്കാ
രികളും ദുഷ്ടന്മാരുമായ അവരെ ഞാൻ നശി
പ്പിക്കും. എൻെറ സന്ദേശങ്ങൾ ചെവിക്കൊൾ
വാൻ അവർ വിസമ്മതിക്കുന്നു. അവർ കഠിന
ഹൃദയരാണ്. മാത്രവുമല്ല, അവർക്ക് തോന്നി
യതേ അവർ ചെയ്യുകയുള്ളൂ. അവർ അന്യദൈ
വങ്ങളെ വിശ്വസിക്കുകയും ആരാധിക്കുകയും
ചെയ്യുന്നു. ആ യെഹൂദക്കാർ ഈ അരക്കച്ച
പോലെയായിത്തീരും. അവർ നശിപ്പിക്കപ്പെടു
കയും ഒന്നിനും കൊള്ളാതെയായിത്തീരുകയും
ചെയ്യും. 11ഒരുവൻ അരക്കച്ച തൻെറ അരയിൽ
മുറുക്കികെട്ടുന്നു. അതേപോലെ, മുഴുവൻ
യിസ്രായേൽകുടുംബത്തെയും മുഴുവൻ യെഹൂ
ദാകുടുംബത്തെയും എനിക്കു ചുറ്റും കെട്ടിയിരി
ക്കുന്നു." യഹോവയിൽ നിന്നുള്ളതാണ് ഈ
സന്ദേശം. "ഇവർ എൻെറ ജനമാകത്തക്കവിധം
ഞാനിതു ചെയ്തു. അപ്പോൾ എൻെറ ജനം
എനിക്കു കീർത്തിയും സ്തുതിയും ആദരവും
കൊണ്ടുവരും. പക്ഷേ എൻെറ ജനം എന്നെ
ചെവിക്കൊണ്ടെന്നു വരികയില്ല."

### യെഹൂദയ്ക്കുള്ള താക്കീതുകൾ

12"യിരെമ്യാവേ, യെഹൂദക്കാരോടു പറയുക:
'യിസ്രായേലിൻെറ ദൈവമാകുന്ന യഹോവ
പറയുന്നത് ഇതാകുന്നു: സകല വീഞ്ഞുസ
ഞ്ചികളിലും വീഞ്ഞു നിറയ്ക്കുക.' ആ ജനം
നിന്നെ പരിഹസിച്ചുകൊണ്ടു പറയും, 'തീർച്ച
യായും, എല്ലാ വീഞ്ഞുസഞ്ചിയിലും വീഞ്ഞു
നിറയ്ക്കണമെന്നു ഞങ്ങൾക്കറിയാം.'
13അപ്പോൾ നീ അവരോടു പറയും, 'യഹോവ
പറയുന്നതിതാണ്: ഈ ദേശത്തു വസിക്കുന്ന
സകലരെയും ഞാൻ ഒരു കുടിയനെപ്പോലെ
നിസ്സഹായരാക്കും. ദാവീദിൻെറ സിംഹാസ
നത്തിലിരിക്കുന്ന രാജാക്കന്മാരെപ്പറ്റിയാണു
ഞാനീ പറയുന്നത്. പുരോഹിതർ, പ്രവാച
കർ, യെരൂശലേം നിവാസികൾ, എന്നിവരെപ്പ
റ്റിയൊക്കെയാണു ഞാൻ പറയുന്നത്. 14യെഹൂ
ദക്കാർ ഒന്നിനുമേൽ ഒന്നായി മറിഞ്ഞുവീഴുന്ന
തിന് ഞാനിടയാക്കും. പിതാക്കന്മാരും പുത്ര
ന്മാരും ഒന്നിനുമേൽ ഒന്നായി മറിഞ്ഞു വീഴും.'"
യഹോവയിൽനിന്നുള്ള സന്ദേശമാണിത്. '"എ
നിക്കവരോടു സഹതാപമോ ദയയോ തോന്നു
കയില്ല, യെഹൂദക്കാരെ ഇല്ലായ്മ ചെയ്യുന്ന
തിൽനിന്നും എന്നെ തടയാൻ ഞാൻ സഹതാ
പത്തെ അനുവദിക്കയില്ല.'"

15ശ്രദ്ധിച്ചു ചെവിക്കൊള്ളുക. യഹോവ
നിങ്ങളോടു സംസാരിച്ചിരിക്കുന്നു. അഹങ്കാരി
കളാകരുത്.

16നിങ്ങളുടെ ദൈവമാകുന്ന യഹോവയെ
ആദരിക്കുക. അവനെ വാഴ്ത്തുക. അല്ലെങ്കില
വൻ ഇരുട്ടു കൊണ്ടുവരും. നിങ്ങൾ ആ ഇരുണ്ട
കുന്നുകളിൽ വീഴുമ്മുമ്പ്, അവിടെ വെളിച്ചത്തി
നായി ആഗ്രഹിച്ചു പ്രതീക്ഷിച്ചു കഴിയാനിട
യാകുമ്മുമ്പ്, അവനെ വാഴ്ത്തുക. പക്ഷേ
യഹോവ കൂരിരുട്ടു കൊണ്ടുവരും. പ്രകാശത്തെ
അവൻ കടുത്ത ഇരുട്ടാക്കിമാറ്റും.

17നിങ്ങൾ യഹോവയെ ശ്രവിച്ചില്ലെങ്കിൽ
നിങ്ങളുടെ അഹങ്കാരം എന്നെ വ്യസനിപ്പിക്കും.
ഞാനെൻെറ മുഖം പൊത്തി വല്ലാതെ നിലവി
ളിക്കും. എൻെറ കണ്ണുകൾ അശ്രുകണങ്ങൾ
കൊണ്ടു നിറയും. എന്തുകൊണ്ടെന്നാൽ യഹോ
വയുടെ ആട്ടിൻപറ്റം പിടിച്ചു കൊണ്ടുപോ
കപ്പെടും. 18രാജാവിനോടും അവൻെറ പത്നി
യോടും ഇങ്ങനെ പറയുക, "നിൻെറ സിംഹാ
സനത്തിൽനിന്നും ഇറങ്ങിവരിക. നിൻെറ
മനോഹര മകുടം നിൻെറ തലയിൽനിന്നും വീ
ണിരിക്കുന്നു."

19നെഗെവുമരുഭൂമിയിലെ നഗരങ്ങളുടെ
കവാടങ്ങൾ അടച്ചുപൂട്ടപ്പെട്ടിരിക്കുന്നു; ആർ
ക്കും അതു തുറക്കാനുമാവില്ല. സർവ്വയെഹൂദ
ക്കാരും പ്രവാസികളായി പിടിക്കപ്പെട്ടിരിക്കു
ന്നു. അവർ തടവുകാരായി കൊണ്ടുപോകപ്പെ
ട്ടിരിക്കുന്നു.

20യെരൂശലേമേ, നോക്കൂ! ശത്രു വടക്കുനിന്നും
വരികയാണ്! എവിടെയാണു നിൻെറ ആട്ടിൻ

പററം? ആ നല്ല ആട്ടിൻപററത്തെ ദൈവമാണു
നിനക്കു തന്നത്. നീ അവയെ പരിപാലിക്കേ
ണ്ടിയിരുന്നു.
21ആട്ടിൻപററത്തിൻെറ കണക്കു ബോധിപ്പി
ക്കുവാൻ യഹോവ ചോദിച്ചാൽ നീ എന്തു
പറയും? ദൈവത്തെപ്പററി ജനങ്ങളെ പഠിപ്പി
ക്കേണ്ടവനായിരുന്നു നീ. നിൻെറ നേതാക്കൾ
അവരെ നയിക്കേണ്ടവരായിരുന്നു. പക്ഷേ
അവർ തങ്ങളുടെ ജോലി ചെയ്തില്ല! അതി
നാൽ നിനക്ക് കൂടുതൽ വേദനയും ദുരിതങ്ങളു
മുണ്ടാകും. പ്രസവിച്ചുകൊണ്ടിരിക്കുന്ന സ്ത്രീ
യെപ്പോലെയാകും നീ.
22നീ സ്വയം ചോദിക്കണം, "ഈ ദോഷങ്ങൾ
എനിക്കെന്തുകൊണ്ടുണ്ടായി?" നിൻെറ നിര
വധി പാപങ്ങൾ മൂലമാണതു സംഭവിച്ചത്.
നിൻെറ പാപങ്ങൾമൂലം നിൻെറ ഉടുപ്പു കീറി
പ്പോയി. നിൻെറ പാദുകങ്ങൾ അപഹരിക്കപ്പെ
ടുകയും ചെയ്തു. നിന്നെ അപമാനിക്കുന്നതി
നാണ് അവരിതു ചെയ്തത്.
23കറുമ്പന് തൻെറ നിറം മാററാൻ കഴിയില്ല.
പുള്ളിപ്പുലിക്ക് തൻെറ പുള്ളികൾ മാററാനും
കഴിയില്ല. യെരൂശലേമേ, അതേപോലെ നിന
ക്കും മനസ്സുമാറി നന്മ ചെയ്യാൻ കഴിയുകയില്ല.
നീ എപ്പോഴും തിന്മകൾ ചെയ്യുന്നു.
24"നിങ്ങളെ ഞാൻ വസതികളിൽനിന്നും
ഓടിക്കും. നിങ്ങൾ നാലുപാടും ഓടും. മരുക്കാ
ററിൽ പറക്കുന്ന പതിരുപോലെയാകും നിങ്ങൾ.
25ഇതാണു നിങ്ങൾക്കു സംഭവിക്കുക. എൻെറ
പദ്ധതികളിൽ നിങ്ങളുടെ ഭാഗമിതാണ്."
യഹോവയിൽനിന്നുള്ള സന്ദേശമായിരുന്നു
ഇത്. "എന്തുകൊണ്ടിതു സംഭവിക്കും? എന്തെ
ന്നാൽ, നിങ്ങളെന്നെ മറന്നു. നിങ്ങൾ വ്യാജ
ദൈവങ്ങളിൽ വിശ്വസിച്ചു.
26യെരൂശലേമേ, നിൻെറ ഉടുപ്പു ഞാൻ
നിൻെറ മുഖത്തിനുമേൽ ഉയർത്തും. സകലരും
നിന്നെ കാണും, നീ അപമാനിതനാവുകയും
ചെയ്യും.
27നീ ചെയ്ത കൊടുംക്രൂരതകൾ ഞാൻ
കണ്ടു. നീ ചിരിക്കുന്നതും കാമുകന്മാരുമായി
വ്യഭിചരിക്കുന്നതും ഞാൻ കണ്ടു. വേശ്യയെ
പ്പൊലെയാകാനുള്ള നിൻെറ പദ്ധതികളെപ്പററി
ഞാനറിഞ്ഞു. നിന്നെ ഞാൻ കുന്നുകളിലും
വയലുകളിലും കണ്ടു. യെരൂശലേമേ, നിനക്കു
കഷ്ടം. എത്രനാൾ നീയിങ്ങനെ കെട്ട പാപ
ങ്ങൾ ചെയ്തുകൊണ്ടിരിക്കും."

### വരൾച്ചയും വ്യാജപ്രവാചകന്മാരും

14 വരൾച്ചയെപ്പററി യിരെമ്യാവിനുള്ള
യഹോവയുടെ സന്ദേശമാണിത്:
2"യെഹൂദരാജ്യം മരണമടഞ്ഞവർക്കായി
വിലപിക്കുന്നു. യെഹൂദയിലെ നഗരങ്ങളിലുള്ള
വർ കൂടുതൽ ദുർബ്ബലരായിക്കൊണ്ടിരുന്നു.
അവർ നിലത്തുകിടക്കുന്നു. യെരൂശലേംകാർ
സഹായത്തിന് ദൈവത്തോടു വിലപിക്കുന്നു.
3ജനനേതാക്കൾ വെള്ളത്തിനായി ഭൃത്യരെ
അയച്ചു. ഭൃത്യന്മാർ ജലസംഭരണികളെ സമീപി
ച്ചെങ്കിലും ഒട്ടും ജലം കിട്ടിയില്ല. ശൂന്യമായ
ഭരണികളുമായി ഭൃത്യന്മാർ തിരിച്ചുവരുന്നു.
അങ്ങനെ അവർ ലജ്ജിതരും വിഷണ്ണരുമായി.
അപമാനം കൊണ്ട് അവർ തലമൂടി.
4വിളകൾക്കായി ആരും നിലമൊരുക്കുന്നില്ല.
ഭൂമിയിൽ മഴ പെയ്യുന്നില്ല. കൃഷിക്കാർ നിരാശർ.
അതിനാലവർ അപമാനംകൊണ്ട് തല മറ
യ്ക്കുന്നു.
5തള്ളമാൻ തൻെറ നവജാതശിശുവിനെ പോ
ലും വയലിൽ വിട്ടിട്ടുപോകുന്നു. പച്ചപ്പുല്ല്
ഇല്ലാത്തതിനാലാണവളിതു ചെയ്യുന്നത്.
6കാട്ടുകഴുതകൾ മൊട്ടക്കുന്നുകളിൽ നിൽക്കു
ന്നു. കുറുനരികളെപ്പോലെ അവ കാററിൻെറ
മണം പിടിക്കുന്നു. പക്ഷേ അവയുടെ കണ്ണുക
ൾക്ക് ആഹാരം കണ്ടെത്താനാകുന്നില്ല. എന്തെ
ന്നാൽ തിന്നാൻ അവിടെ ഒരു ചെടിയുമില്ല."

### ദൈവസഹായത്തിനുള്ള പ്രാർത്ഥന

7"അതെല്ലാം ഞങ്ങളുടെ തെററാണെന്നു ഞങ്ങ
ൾക്കറിയാം. ഞങ്ങളുടെ പാപങ്ങൾമൂലം ഞ
ങ്ങൾ യാതന നേരിടുന്നു. യഹോവേ, നിൻെറ
നല്ലനാമത്തിനുവേണ്ടി ഞങ്ങളെ രക്ഷിക്കാൻ
എന്തെങ്കിലും ചെയ്താലും. പലപ്രാവശ്യം ഞ
ങ്ങൾ നിന്നെ വിട്ടുപോയെന്നു ഞങ്ങൾ സമ്മ
തിക്കുന്നു. ഞങ്ങൾ നിനക്കെതിരെ പാപം ചെ
യ്തിരിക്കുന്നു.
8ദൈവമേ, നീ യിസ്രായേലിൻെറ പ്രതീക്ഷ
യാകുന്നു! ദുരിതകാലങ്ങളിൽ നീ യിസ്രായേ
ലിനെ രക്ഷിച്ചു. എന്നാലിപ്പോൾ നീ ഈ
ദേശത്ത് ഒരപരിചിതനെപ്പോലെ കാണപ്പെടു
ന്നു. രാത്രി തങ്ങിയിട്ടു പോകുന്ന യാത്രികനെ
പ്പോലെ നീ കാണപ്പെടുന്നു.
9ആകസ്മികമായി ആക്രമിക്കപ്പെട്ടിരിക്കുന്ന
ഒരുവനെപ്പോലെ നീ കാണപ്പെടുന്നു. ആരെ
യെങ്കിലും രക്ഷപ്പെടുത്താൻ കഴിയാത്ത ഭടനെ
പ്പോലെ നീയിപ്പോൾ കാണപ്പെടുന്നു. പക്ഷേ,
യഹോവേ, നീ ഞങ്ങളോടൊപ്പമുണ്ട്. ഞങ്ങൾ
നിൻെറ നാമത്തിൽ വിളിക്കപ്പെട്ടവർ. അതി
നാൽ, സഹായിക്കാതെ ഞങ്ങളെ കൈവിട
രുതേ!"

### യെഹൂദയ്ക്കുള്ള ദൈവസന്ദേശം

10യെഹൂദക്കാരെപ്പററി യഹോവ പറയുന്നതി
താണ്: "യെഹൂദക്കാർ സത്യത്തിൽ എന്നെ വിട്ടു
പോകാനാഗ്രഹിക്കുന്നു. എന്നെ ഉപേക്ഷിച്ചു
പോകുന്നതിൽനിന്നും അവർ സ്വയം പിന്തിരി
യുന്നില്ല. അതിനാലിപ്പോൾ യഹോവ അവരെ
സ്വീകരിക്കുകയില്ല. ഇപ്പോൾ യഹോവ അവർ
ചെയ്യുന്ന തിന്മകൾ അനുസ്മരിക്കും. യഹോവ
അവരെ അവരുടെ പാപങ്ങൾക്കു ശിക്ഷിക്കും."
11അപ്പോൾ യഹോവ എന്നോടു പറഞ്ഞു,
"യിരെമ്യാവേ, യെഹൂദക്കാർക്കു നന്മവരണമേ
യെന്നു പ്രാർത്ഥിക്കാതിരിക്കുക. 12യെഹൂദക്കാർ
ഉപവസിക്കാനും എന്നോടു പ്രാർത്ഥിക്കാനും
തുടങ്ങിയേക്കാം. പക്ഷേ അവരുടെ പ്രാർത്ഥന
ഞാൻ ചെവിക്കൊള്ളുകയില്ല. അവരെനിക്കു
ഹോമയാഗങ്ങളും ധാന്യബലികളും അർപ്പിച്ചാ
ൽപോലും അവരെ ഞാൻ സ്വീകരിക്കുകയില്ല.
യെഹൂദക്കാരെ ഞാൻ യുദ്ധത്തിൽ നശിപ്പിക്കും.
അവരുടെ ഭക്ഷണം ഞാൻ എടുത്തുകൊണ്ടു
പോകുകയും യെഹൂദക്കാർ പട്ടിണികിടക്കുക
യും ചെയ്യും. മാരകരോഗങ്ങൾകൊണ്ടും ഞാന
വരെ നശിപ്പിക്കും."
13പക്ഷേ യഹോവയോടു ഞാൻ പറഞ്ഞു,
"യഹോവേ, എൻെറ യജമാനനേ, പ്രവാചക
ന്മാർ ജനങ്ങളോടു വ്യത്യസ്തമായ ചിലതാണു
പറയുന്നത്. യെഹൂദക്കാരോട് അവർ പറഞ്ഞു,
'ശത്രുവിൻെറ വാളിന് നിങ്ങൾ ഇരയാകില്ല.
ഒരിക്കലും നിങ്ങൾ പട്ടിണിക്കിരയാകില്ല.
യഹോവ ഈ ദേശത്തു നിങ്ങൾക്കു സമാധാനം
നൽകും.'"

14അപ്പോൾ യഹോവ എന്നോടു പറഞ്ഞു,
“യിരെമ്യാവേ, ആ പ്രവാചകർ എന്റെ നാമ
ത്തിൽ നുണ പറയുകയാണ്. ആ പ്രവാചകരെ
ഞാനയച്ചതല്ല. അവരോടു ഞാൻ ഒരിക്കലും
കല്പിച്ചിട്ടില്ല. അവരോടു ഞാൻ ഒരിക്കലും സം
സാരിച്ചിട്ടില്ല. ആ പ്രവാചകർ വ്യാജദർശന
ങ്ങളും വിലകെട്ട ജാലവിദ്യകളും സ്വന്തം സങ്ക
ല്പങ്ങളുമാണ് പ്രസംഗിക്കുന്നത്. 15അതിനാൽ
എന്റെ നാമത്തിൽ പ്രസംഗിക്കുന്ന ആ പ്രവാ
ചകരെപ്പറ്റി എനിക്കു പറയാനുള്ളത് ഇതാണ്.
ആ പ്രവാചകരെ ഞാൻ അയച്ചതല്ല. ആ പ്രവാ
ചകർ പറഞ്ഞു, ‘വാളേന്തിയ ശത്രുക്കൾ ഒരിക്ക
ലും ഈ രാജ്യത്തെ ആക്രമിക്കില്ല. ഈ ദേശത്ത്
ഒരിക്കലും പട്ടിണി ഉണ്ടായിരിക്കില്ല.’ ആ പ്രവാ
ചകന്മാർ പട്ടിണികൊണ്ടു മരിക്കും. ശത്രുവി
ന്റെ വാൾ അവരെ വധിക്കുകയും ചെയ്യും.
16ആ പ്രവാചകരുടെ വാക്കുകൾ കേട്ട ജനം
തെരുവിലെറിയപ്പെടുകയും ചെയ്യും. അവർ
പട്ടിണിയാലും ശത്രുവിന്റെ വാളിനാലും മര
ണമടയും. അവരെയോ അവരുടെ ഭാര്യമാരെ
യോ പുത്രന്മാരെയോ പുത്രിമാരെയോ
സംസ്കരിക്കാൻ ആരുമുണ്ടായിരിക്കുകയുമില്ല.
അവരെ ഞാൻ ശിക്ഷിക്കും.
17“യിരെമ്യാവേ ഈ സന്ദേശം യെഹൂദക്കാ
രോടു പറയുക: ‘എന്റെ കണ്ണുകളിൽ അശ്രു
നിറഞ്ഞിരിക്കുന്നു. രാത്രിയിലും പകലും ഞാൻ
നിർത്താതെ കരയും. എന്റെ കന്യകാപുത്രി
ക്കായി ഞാൻ നിലവിളിക്കും. എന്റെ ജനത്തി
നായി ഞാൻ നിലവിളിക്കും. എന്തുകൊണ്ടെ
ന്നാൽ, ആരോ അവരെ അടിച്ചു പൊട്ടിച്ചിരിക്കു
ന്നു. അവർക്കു വല്ലാതെ പരിക്കേറ്റിരിക്കുന്നു.
18രാജ്യത്തേക്കു കടക്കുമ്പോൾ വാളിനിരയാ
യവരെ ഞാൻ കാണുന്നു. നഗരത്തിലേക്കു കട
ക്കുമ്പോൾ പട്ടിണികൊണ്ടുള്ള രോഗങ്ങൾ
ഞാൻ വളരെയധികം കാണുന്നു. പുരോഹിത
ന്മാരും പ്രവാചകന്മാരും വിദേശത്തേക്കു കടത്ത
പ്പെട്ടിരിക്കുന്നു.’”
19ജനങ്ങൾ പറയുന്നു, “യഹോവേ, യെഹൂദാ
രാഷ്ട്രത്തെ നീ പൂർണ്ണമായും തിരസ്കരിച്ചു
വോ? യഹോവേ, സീയോനെ നീ വെറുക്കുന്നു
വോ? യഹോവേ ഭേദപ്പെടുത്താനാകാത്തത്ര നീ
ഞങ്ങളെ മുറിവേല്പിച്ചിരിക്കുന്നു. നീയെന്തിനാ
ണതു ചെയ്തത്? ഞങ്ങൾ സമാധാനം കാംക്ഷി
ക്കുകയായിരുന്നു, പക്ഷേ ഒരു നന്മയും വന്നില്ല.
സുഖപ്പെടുത്തലിന്റെ ഒരു കാലത്തെ ഞങ്ങൾ
പ്രതീക്ഷിക്കുകയായിരുന്നു. പക്ഷേ ഭീകരത
മാത്രം വന്നു.
20യഹോവേ, ഞങ്ങൾ ദുഷ്ടന്മാരാണെന്നു
ഞങ്ങൾക്കറിയാം. ഞങ്ങളുടെ പൂർവ്വികർ തിന്മ
ചെയ്തെന്നു ഞങ്ങൾക്കറിയാം. അതെ, ഞങ്ങൾ
നിനക്കെതിരായി പാപം ചെയ്തു.
21യഹോവേ, നിന്റെ നാമത്തിന്റെ നന്മ
യ്ക്കായി, ഞങ്ങളെ തള്ളിയകറ്റരുതേ. നിന്റെ
മഹനീയ സിംഹാസനത്തിൽനിന്നും നിന്റെ
മഹത്വത്തെ കൊണ്ടുപോകരുതേ. ഞങ്ങളോ
ടൊപ്പമുള്ള നിന്റെ കരാർ ഓർമ്മിക്കുക. ആ
കരാർ ലംഘിക്കരുതേ.
22വിദേശീയവിഗ്രഹങ്ങൾക്ക് മഴ കൊണ്ടു
വരാനുള്ള ശക്തിയില്ല. മഴച്ചാറലിനെ അയ
യ്ക്കാനുള്ള ശക്തി ആകാശത്തിനില്ല. നീയാണു
ഞങ്ങളുടെ ഏക പ്രതീക്ഷ. നീയാണിതെല്ലാം
സൃഷ്ടിച്ചവൻ.”
15 യഹോവ എന്നോടു പറഞ്ഞു, “യിരെമ്യാ
വേ, മോശെയും ശമൂവേലും യെഹൂദക്കാ
ർക്കായി പ്രാർത്ഥിക്കാനുണ്ടായിരുന്നിട്ടും എനി
ക്കിവരോട് അലിവു തോന്നിയില്ല. യെഹൂദ
ക്കാരെ എന്നിൽനിന്നും ദൂരെയകറ്റുക. അവ
രോടു പോകാൻ പറയുക. 2അവർ നിന്നോടു
‘ഞങ്ങളെവിടെ പോകണം?’ എന്നു ചോദിച്ചേ
ക്കാം. അവരോടു നീ ഇങ്ങനെ പറയുക:
യഹോവ പറയുന്നത് ഇതാണ്:
‘ചിലരെ ഞാൻ മരിക്കാനായി തെരഞ്ഞെ
ടുത്തിരിക്കുന്നു. അവർ മരിക്കും. ചിലരെ വാളു
കൊണ്ടു വധിക്കപ്പെടാൻ ഞാൻ തെരഞ്ഞെടു
ത്തിരിക്കുന്നു. അവർ വാളാൽ കൊല്ലപ്പെടും.
ചിലരെ പട്ടിണികൊണ്ടു മരിക്കാൻ ഞാൻ
തെരഞ്ഞെടുത്തിരിക്കുന്നു. അവർ പട്ടിണി
കൊണ്ടു മരിക്കും. ചിലർ പിടിക്കപ്പെടാനും
വിദേശരാജ്യത്തേക്ക് ഓടിക്കപ്പെടാനും ഞാൻ
തെരഞ്ഞെടുത്തിരിക്കുന്നു. അവർ ആ വിദേശ
രാജ്യത്ത് തടവുകാരായിരിക്കും.
3അവർക്കെതിരെ ഞാൻ നാലുതരം വിനാ
ശകരെ അയയ്ക്കും. ’-യഹോവയിൽനിന്നുള്ള
സന്ദേശമാണിത്-‘ കൊല്ലാനായി ഞാൻ ശത്രു
വിനെ വാളുകൊടുത്ത് അയയ്ക്കും. അവരുടെ
മൃതദേഹങ്ങൾ വലിച്ചുകൊണ്ടു പോകാൻ
ഞാൻ നായ്ക്കളെ അയയ്ക്കും. അവരുടെ ശവ
ങ്ങൾ തിന്നാനും നശിപ്പിക്കാനുമായി ഞാൻ
ആകാശത്തിലെ പറവകളെയും കാട്ടുമൃഗങ്ങളെ
യും അയയ്ക്കും.
4യെഹൂദക്കാരെ ഞാൻ ഭൂമിയിലെ സകല
ജനങ്ങൾക്കും ഭീതിയുടെ ഉദാഹരണമാക്കും. യെ
ഹൂദക്കാരോടു ഞാനിങ്ങനെ ചെയ്യുന്നത് യെരൂ
ശലേമിലുള്ള മനശ്ശെയുടെ പ്രവൃത്തികൾ മൂല
മാണ്. ഹിസ്കീയാരാജാവിന്റെ പുത്രനാണ്
മനശ്ശെ. യെഹൂദയിലെ രാജാവായിരുന്നു
മനശ്ശെ.’
5“യെരൂശലേംനഗരമേ, നിന്നോട് ആർക്കും
സഹതാപം തോന്നില്ല. നിനക്കായി ആരും
വ്യസനിക്കുകയോ കരയുകയോ ഇല്ല. നിനക്കെ
ങ്ങനെയുണ്ടെന്നു ചോദിക്കാൻപോലും ആരും
വഴിവിട്ടുപോകുകയില്ല!
6യെരൂശലേമേ, നീ എന്നെ കൈവെടിഞ്ഞു.”
യഹോവയിൽനിന്നുള്ള സന്ദേശമാണിത്.
“വീണ്ടും വീണ്ടും നീ എന്നെ വിട്ടുപോയി!
അതിനാൽ നിന്നെ ഞാൻ ശിക്ഷിക്കുകയും നശി
പ്പിക്കുകയും ചെയ്യും. നിന്റെ ശിക്ഷനടപ്പാ
ക്കാതെ ഞാൻ മടുത്തു.
7“യെഹൂദക്കാരെ ഞാൻ വീശുമുറം കൊണ്ട്
വേർതിരിക്കും. ദേശത്തിന്റെ നഗരകവാടങ്ങ
ളിൽ അവരെ ഞാൻ ചിതറിക്കും. എന്റെ ജനം
മാനസാന്തരപ്പെട്ടില്ല. അതിനാൽ അവരെ
ഞാൻ നശിപ്പിക്കും. അവരുടെ കുട്ടികളെ ഞാൻ
കൊണ്ടുപോകും.
8അനേകം സ്ത്രീകൾക്ക് തങ്ങളുടെ ഭർത്താക്ക
ന്മാരെ നഷ്ടപ്പെടും. സമുദ്രത്തിലെ മണൽത്ത
രികളെക്കാൾ വിധവകളുണ്ടാകും. ഉച്ചസമയത്ത്
ഞാനൊരു വിനാശകനെ കൊണ്ടുവരും. യെഹൂ
ദയിലെ ചെറുപ്പക്കാരുടെ അമ്മമാരെ വിനാശ
കൻ ആക്രമിക്കും. യെഹൂദയിലെ ജനങ്ങളു
ടെമേൽ ഞാൻ വേദനയും ഭയവും കൊണ്ടു
വരും. ഇതു ഞാൻ വളരെവേഗം സംഭവിപ്പിക്കും.
9“ശത്രു ജനത്തെ വാളുകൾകൊണ്ട് ആക്രമി
ക്കുകയും വധിക്കുകയും ചെയ്യും. യെഹൂദയിൽ
അവശേഷിക്കുന്നവരെ അവർ വധിക്കും. ഒരുവ
ൾക്ക് ഏഴുപുത്രന്മാരുണ്ടായിരുന്നേക്കാം. പക്ഷേ
അവരെല്ലാം മരിക്കും. കരഞ്ഞു കരഞ്ഞ് ശ്വാസം
കിട്ടാത്തത്ര ക്ഷീണിക്കുംവരെ അവൾ വിലപി

ക്കും. അവൾ മനസ്സു തകർന്നു കുഴഞ്ഞവളാകും.
അവളുടെ തിളങ്ങുന്ന പകൽ ദു:ഖത്താൽ
ഇരുളും.”

### യിരെമ്യാവ് വീണ്ടും ദൈവത്തോട് ആവലാതിപ്പെടുന്നു

10അമ്മേ, നീയെനിക്കു ജന്മമേകിയതിൽ
ഞാൻ (യിരെമ്യാവ്) വ്യസനിക്കുന്നു. മുഴുവൻ
ദേശത്തെയും കുറ്റപ്പെടുത്തുകയും വിമർശിക്കു
കയും ചെയ്യേണ്ടവനാണു ഞാൻ. ഞാൻ ഒന്നും
കടം വാങ്ങിയിട്ടില്ല. പക്ഷേ എല്ലാവരും എന്നെ
ശപിക്കുന്നു.
11യഹോവേ, സത്യമായും ഞാൻ നിന്നെ
നന്നായി സേവിച്ചു. ദുരിതകാലങ്ങളിൽ ഞാ
ശനെന്റെ ശത്രുക്കളെപ്പറ്റി നിന്നോടു പ്രാർ
ത്ഥിച്ചു.

### യിരെമ്യാവിനുളള ദൈവത്തിന്റെ മറുപടി

12“യിരെമ്യാവേ, ഒരിരുമ്പുകഷണം അടിച്ചു
തകർക്കാൻ ആർക്കും സാദ്ധ്യമല്ല. വടക്കുനി
ന്നുള്ള ഇരുമ്പിനെപ്പറ്റിയാണു ഞാൻ പറയു
ന്നത്. ഒരു വെങ്കലക്കഷണത്തെയും ചിതറി
ക്കാൻ ആർക്കും സാദ്ധ്യമല്ല.
13യെഹൂദക്കാർക്ക് അനേകം നിധികളുണ്ട്. ആ
സമ്പത്തൊക്കെ ഞാൻ അന്യർക്കു നൽകും. ആ
അന്യർക്ക് അവ വാങ്ങേണ്ടിവരില്ല. ആ സമ്പ
ത്തു ഞാൻ അവർക്കു നൽകും. എന്തുകൊണ്ടെ
ന്നാൽ യെഹൂദയ്ക്ക് അനവധി പാപങ്ങളുണ്ട്.
യെഹൂദയിലെ എല്ലാഭാഗത്തും ജനം പാപം
ചെയ്തു.
14യെഹൂദക്കാരേ, നിങ്ങളെ ഞാൻ ശത്രുക്ക
ളുടെ അടിമകളാക്കും. നിങ്ങൾക്കൊരിക്കലുമറി
യാത്ത ദേശത്ത് നിങ്ങൾ അടിമകളായിരിക്കും.
ഞാൻ വളരെ കോപിച്ചിരിക്കുന്നു. എന്റെ
കോപം തീക്ഷ്ണാഗ്നിപോലെ, നീയതിലെ
രിയപ്പെടും.”
15യഹോവേ, നീയെന്നെ മനസ്സിലാക്കുന്നു.
എന്നെ ഓർമ്മിക്കുകയും പരിപാലിക്കുകയും
ചെയ്താലും. മനുഷ്യരെന്നെ വേദനിപ്പിക്കുന്നു.
അവർക്ക് അർഹമായ ശിക്ഷ നൽകിയാലും.
നീ അവരോടു ക്ഷമ കാണിക്കുന്നു. അവരോടു
ക്ഷമാശീലനായിരിക്കുമ്പോൾ എന്നെ നശിപ്പി
ക്കാതിരിക്കേണമേ. എന്നെക്കുറിച്ചും ഞാൻ
നിനക്കായി സഹിക്കുന്ന വേദനയെക്കുറിച്ചും
ചിന്തിക്കേണമേ.
16നിന്റെ സന്ദേശം എനിക്കു വന്നു. നിന്റെ
വാക്കുകൾ ഞാൻ ഭക്ഷിക്കുകയും ചെയ്തു.
നിന്റെ സന്ദേശം എന്നെ സന്തോഷിപ്പിച്ചു.
നിന്റെ നാമത്തിൽ വിളിക്കപ്പെടുന്നതിൽ
ഞാനാഹ്ലാദിച്ചു. സർവ്വശക്തനായ യഹോവ
യെന്നാകുന്നു നിന്റെ നാമം.
17സ്വയം ചിരിച്ചാഹ്ലാദിച്ചിരിക്കുന്ന കൂട്ട
ത്തോടൊപ്പം ഞാൻ ഒരിക്കലും ഇരുന്നിട്ടില്ല.
നിന്റെ സ്വാധീനം മൂലം ഞാൻ തനിയെ ഇരു
ന്നു. എനിക്കു ചുറ്റിലുമുള്ള തിന്മകളുടെനേർക്ക്
നീയെന്നിൽ കോപം നിറച്ചു.
18എന്നിട്ടും എനിക്കെന്തേ വേദനിക്കുന്നുവെ
ന്നു മനസ്സിലാകുന്നില്ല. എന്റെ മുറിവ് ഉണ
ങ്ങാത്തതെന്തെന്നും ഭേദമാകാത്തതെന്തെന്നും
എനിക്കു മനസ്സിലാകുന്നില്ല. യഹോവേ, ജല
ധാര പോലെയായിരുന്ന നീ വരണ്ട ജലധാര
പോലെയായിരിക്കുന്നുവെന്ന് എനിക്കനുഭവ
പ്പെടുന്നു. ജലപ്രവാഹം നിലച്ച ഉറവ പോലെ
യാകുന്നു നീ.”
19അപ്പോൾ യഹോവ പറഞ്ഞു, “യിരെമ്യാ
വേ, നീ മാനസാന്തരപ്പെട്ട് എന്നിലേക്കു തിരി
ച്ചുവന്നാൽ, നിന്നെ ഞാൻ ശിക്ഷിക്കുകയില്ല.
നീ മാനസാന്തരപ്പെട്ടു തിരികെവന്നാൽ നിന
ക്കെന്നെ സേവിക്കാം. വിലകെട്ട വാക്കുകൾ
സംസാരിക്കാതെ വിലയുള്ള വാക്കുകൾ സം
സാരിച്ചാൽ നിനക്ക് എനിക്കായി സംസാരിക്കാ
നാവും. യിരെമ്യാവേ, യെഹൂദക്കാർ മാനസാ
ന്തരപ്പെട്ട് നിന്റെയടുത്തേക്കു വരണം. പക്ഷേ
നീ അവരെപ്പോലെയായിത്തീരരുത്.
20നിന്നെ ഞാൻ ബലവത്താക്കും. നീയൊരു
വെങ്കലഭിത്തിപോലെയെന്ന് അവർ കരുതും.
യെഹൂദക്കാർ നിനക്കെതിരെ പോരാടും. പക്ഷേ
അവർ നിന്നെ തോല്പിക്കുകയില്ല. എന്തുകൊ
ണ്ടെന്നാൽ, ഞാൻ നിന്നോടൊപ്പമുണ്ട്. നിന്നെ
ഞാൻ സഹായിക്കുകയും രക്ഷിക്കുകയും
ചെയ്യും.” യഹോവയിൽനിന്നുള്ള സന്ദേശമാ
യിരുന്നു അത്.
21“ആ ദുഷ്ടന്മാരിൽനിന്നും ഞാൻ നിന്നെ
രക്ഷിക്കും. അവർ നിന്നെ ഭയപ്പെടുത്തുന്നു.
പക്ഷേ അവരിൽനിന്നും നിന്നെ ഞാൻ രക്ഷി
ക്കും.”

### ദുരന്തത്തിന്റെ ദിനം

16 യഹോവയുടെ സന്ദേശം എന്നിലേക്കു
വന്നു: 2“യിരെമ്യാവേ, നീ വിവാഹിതനാ
കരുത്. നിനക്കീസ്ഥലത്ത് പുത്രന്മാരോ പുത്രി
മാരോ ഉണ്ടായിരിക്കരുത്.”
3ഈ സ്ഥലത്തു പിറന്ന പുത്രന്മാരെയും
പുത്രിമാരെയുംപറ്റി യഹോവ ഇക്കാര്യങ്ങൾ
പറയുന്നു. ആ കുട്ടികളുടെ മാതാപിതാക്കളെ
ക്കുറിച്ച് യഹോവ പറയുന്നത് ഇതുതന്നെ:
4“ഒരു ഭീകരമരണത്തിൽ അവർ ഒടുങ്ങും. അവർ
ക്കായി ആരും വിലപിക്കുകയില്ല. അവരെ
ആരും സംസ്കരിക്കുകയില്ല. അവരുടെ മൃതദേ
ഹം ചാണകംപോലെ നിലത്തു കിടക്കും. ശത്രു
വിന്റെ വാളുകൊണ്ട് അവർ മരിക്കും. അല്ലെ
ങ്കിൽ പട്ടിണികൊണ്ടു മരിക്കും. അവരുടെ മൃത
ദേഹങ്ങൾ ആകാശത്തിലെ പറവകൾക്കും ഭൂമി
യിലെ കാട്ടുമൃഗങ്ങൾക്കും ഭക്ഷണമായിത്തീരും.”
5അതിനാൽ യഹോവ പറയുന്നു: “യിരെ
മ്യാവേ, മനുഷ്യർ മരണസദ്യയുണ്ണുന്ന വീട്ടിലേ
ക്കു കയറിപ്പോകരുത്. അവിടെ പോയി മരിച്ച
വർക്കായി വിലപിക്കുകയോ നിന്റെ വ്യസനം
പ്രകടിപ്പിക്കുകയോ ചെയ്യരുത്. അക്കാര്യങ്ങൾ
ചെയ്യാതിരിക്കുക. എന്തുകൊണ്ടെന്നാൽ
എന്റെ അനുഗ്രഹങ്ങൾ ഞാൻ തിരികെ എടു
ത്തിരിക്കുന്നു. യെഹൂദയിലെ ഈ ജനത്തോടു
ഞാൻ കരുണ കാട്ടുകയില്ല. എനിക്കവരോടു
സഹതാപം തോന്നുകയില്ല.” യഹോവയിൽ
നിന്നുള്ള സന്ദേശമായിരുന്നു ഇത്.
6“യെഹൂദയിൽ പ്രമാണിമാരും സാധാരണ
ക്കാരും മരണമടയും. ആരും അവരെ സംസ്കരി
ക്കുകയോ അവർക്കായി വിലപിക്കുകയോ
ചെയ്യില്ല. അവർക്കായി ദു:ഖം പ്രകടിപ്പിക്കാൻ
ആരും സ്വന്തം മുടി മുറിക്കുകയോ തല മുണ്ഡ
നം ചെയ്യുകയോ ഇല്ല. 7മരിച്ചവർക്കായി വില
പിക്കുന്നവർക്ക് ആരും ഭക്ഷണം കൊണ്ടുവരിക
യില്ല. അപ്പനോ അമ്മയോ മരിച്ചവരെ ആരും
ആശ്വസിപ്പിക്കില്ല. മരിച്ചവർക്കായി വിലപി
ക്കുന്നവരെ ആശ്വസിപ്പിക്കാൻ ആരും പാനീയം
നൽകില്ല.
8“യിരെമ്യാവേ, സദ്യ ഉണ്ണുന്നവരുടെ വീട്ടി
ലേക്കു കയറിച്ചെല്ലരുത്. ആ വീട്ടിലേക്കു കയറു

കയും തിന്നാനും കുടിക്കാനുമായി ഇരിക്കുക
യും ചെയ്യരുത്. 9യിസ്രായേലിൻെറ ദൈവമാ
കുന്ന, സർവ്വശക്തനായ യഹോവ ഇക്കാര്യ
ങ്ങൾ പറയുന്നു: 'ഒരുമിച്ച് ആഹ്ലാദിക്കുന്നവ
രുടെ ശബ്ദം ഞാൻ വൈകാതെ അവസാനി
പ്പിക്കും. വിവാഹസൽക്കാരത്തിൽ മനുഷ്യരു
ണ്ടാക്കുന്ന ആഹ്ലാദശബ്ദങ്ങൾ ഞാൻ അവസാ
നിപ്പിക്കും. നിൻെറ ജീവിതകാലത്തുതന്നെ ഇതു
സംഭവിക്കും. ഇക്കാര്യങ്ങൾ ഞാൻ പെട്ടെന്നു
തന്നെ ചെയ്യും.'

10"യിരെമ്യാവേ, യെഹൂദക്കാരോടു നീ ഇക്കാ
ര്യങ്ങൾ പറയും. ജനം നിന്നോടു ചോദിക്കും,
'യഹോവ എന്തിനാണ് ഈ ഭയങ്കരകാര്യങ്ങൾ
ഞങ്ങളോടു പറഞ്ഞത്? ഞങ്ങൾ എന്തുതെറ്റാ
ണു ചെയ്തിരിക്കുന്നത്? ഞങ്ങളുടെ ദൈവമാ
കുന്ന യഹോവയ്ക്കെതിരെ ഞങ്ങളെന്തു പാപ
മാണു ചെയ്തിരിക്കുന്നത്?' 11അവരോടു നീ
ഇങ്ങനെ പറയണം: 'നിങ്ങളുടെ പൂർവ്വികന്മാർ
എന്നെ അനുഗമിക്കുന്നതിൽനിന്നും വ്യതിചലി
ച്ചതിനാലാണ് ഈ ഭയങ്കരതകൾ നിങ്ങൾക്കു
സംഭവിക്കുന്നത്.' യഹോവയിൽ നിന്നുള്ളതാ
ണ് ഈ സന്ദേശം- 'അവർ എൻെറ മാർഗ്ഗം
വിടുകയും അന്യദൈവങ്ങളെ സേവിക്കുകയും
ചെയ്തു. ആ അന്യദൈവങ്ങളെ അവർ ആരാ
ധിച്ചു. നിങ്ങളുടെ പൂർവ്വികന്മാർ എന്നെ വിടു
കയും എൻെറ നിയമങ്ങളനുസരിക്കാതിരിക്കു
കയും ചെയ്തു. 12പക്ഷേ നിങ്ങൾ നിങ്ങളുടെ
പൂർവ്വികരെക്കാൾ മോശപ്പെട്ട പാപം ചെയ്തു.
നിങ്ങൾ വളരെയധികം കഠിനഹൃദയന്മാരാകു
ന്നു. നിങ്ങൾ നിങ്ങൾക്കു തോന്നിയതുപോലെ
പ്രവർത്തിക്കുകയും ചെയ്യുന്നു. നിങ്ങൾ എന്നെ
അനുസരിക്കുന്നില്ല. നിങ്ങൾ നിങ്ങൾക്കു തോ
ന്നുന്നതുമാത്രം ചെയ്യുന്നു. 13അതിനാൽ നിങ്ങ
ളെ ഞാൻ ഈ രാജ്യത്തുനിന്നും പുറത്താക്കും.
നിങ്ങളെ ഞാനൊരു വിദേശരാജ്യത്തേക്ക് ഓടി
ക്കും. നിങ്ങളോ നിങ്ങളുടെ പൂർവ്വികരോ ഒരി
ക്കലും അറിഞ്ഞിട്ടില്ലാത്ത ഒരു ദേശത്തേക്കു
നിങ്ങൾ പോകും. ആ ദേശത്ത് നിങ്ങൾക്കു
നിങ്ങളാഗ്രഹിക്കുമ്പോലെ വ്യാജദൈവങ്ങളെ
ആരാധിക്കാം. ഞാൻ നിങ്ങളെ സഹായിക്കുക
യോ എന്തെങ്കിലും ആനുകൂല്യം കാണിക്കുക
യോ ഇല്ല.'

14"'യഹോവ ജീവിക്കുന്നതുപോലെ സത്യമാ
യും യിസ്രായേലുകാരെ ഈജിപ്തിൽനിന്നും
മോചിപ്പിച്ചവൻ യഹോവ ഒരുവനാകുന്നു'
എന്ന് ജനം സത്യം ചെയ്യാറുണ്ട്. പക്ഷേ, സമയം
വരികയായി." യഹോവയിൽ നിന്നുള്ളതാണ്
ഈ സന്ദേശം- "ആളുകൾ ഇങ്ങനെയൊന്നും
പറയാത്തകാലം. 15മനുഷ്യർ പുതുതായി ചില
തുപറയും. അവർ പറയും, 'യഹോവ ജീവിക്കു
മ്പോലെ തീർച്ചയായും യഹോവ ഒരുവനാണ്
യിസ്രായേൽജനങ്ങളെ വടക്കൻദേശത്തുനിന്നും
പുറത്തേക്കു കൊണ്ടുവന്നത്. അവൻ അവരെ
അയച്ച സകലരാജ്യങ്ങളിൽനിന്നും അവൻ
അവരെ മോചിപ്പിച്ചു.' എന്തുകൊണ്ടാണ് ആളു
കൾ ഇങ്ങനെ പറയുക? എന്തെന്നാൽ അവ
രുടെ പൂർവ്വികർക്കു ഞാൻ നൽകിയ ദേശത്തേ
ക്കു ഞാനവരെ തിരികെ കൊണ്ടുവരും.

16"വൈകാതെതന്നെ ഞാൻ ഏറെ മീൻപിടു
ത്തക്കാരെ ഈ സ്ഥലത്തേക്കു വരുത്തും."-യഹോ
വയിൽനിന്നുള്ള സന്ദേശമാകുന്നു ഇത്- "ആ
മീൻപിടുത്തക്കാർ യെഹൂദയിലെ മനുഷ്യരെ
പിടിക്കും. അതു സംഭവിച്ചതിനു ശേഷം അനേ
കം വേട്ടക്കാരെ ഇവിടെ വരാൻ ഞാൻ ക്ഷണി
ക്കും. ആ വേട്ടക്കാർ യെഹൂദക്കാരെ എല്ലാ പർവ്വ
തങ്ങളിലും കുന്നുകളിലും പാറപ്പിളർപ്പുക
ളിലും വേട്ടയാടും. 17അവർ ചെയ്യുന്നതെല്ലാം
ഞാൻ കാണുന്നു. യെഹൂദക്കാർക്ക് തങ്ങളുടെ
പ്രവൃത്തികൾ എന്നിൽനിന്നും മറച്ചു പിടിക്കാ
നാവില്ല. അവരുടെ പാപം എന്നിൽനിന്നും മറ
യ്ക്കപ്പെട്ടിട്ടില്ല. 18യെഹൂദക്കാർ ചെയ്ത തിന്മ
കൾക്ക് ഞാൻ പ്രതിഫലം നൽകും-ഓരോ പാപ
ത്തിനും ഞാനവർക്ക് ഇരട്ടിശിക്ഷ നൽകും.
എൻെറ ദേശത്തെ അവർ 'അഴുക്കു' പുരണ്ടതാ
ക്കിയതിനാലാണു ഞാനിതൊക്കെ ചെയ്യുക.
തങ്ങളുടെ ഭയാനക വിഗ്രഹങ്ങൾ കൊണ്ട് അവ
രെൻെറ ദേശത്തെ 'അഴുക്കാക്കി.' ആ വിഗ്രഹങ്ങ
ളെ ഞാൻ വെറുക്കുന്നു. പക്ഷേ അവർ തങ്ങ
ളുടെ വിഗ്രഹങ്ങൾ കൊണ്ട് എൻെറ രാജ്യത്തെ
നിറച്ചിരിക്കുന്നു."

## ദൈവത്തോടു ഒരു പ്രാർത്ഥന

19യഹോവേ, നീയാണെൻെറ ശക്തിയും
രക്ഷയും. ദുരിതകാലത്ത് നീ അഭയസ്ഥാനം.
ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നും ജനം
നിൻെറയടുത്തേക്കു വരും. അവർ പറയും,
"ഞങ്ങളുടെ പിതാക്കന്മാർക്കു വ്യാജദൈവങ്ങ
ളുണ്ടായിരുന്നു. ആ വിലകെട്ട വിഗ്രഹങ്ങളെ
അവർ ആരാധിച്ചു. പക്ഷേ വിഗ്രഹങ്ങൾ അവ
രെയൊട്ടു സഹായിച്ചുമില്ല."

20മനുഷ്യർക്ക് തങ്ങൾക്കായി യഥാർത്ഥദേവ
ന്മാരെ സൃഷ്ടിക്കാനാകുമോ? ഇല്ല! അവർക്ക്
വിഗ്രഹങ്ങളുണ്ടാക്കാം, പക്ഷേ ആ വിഗ്രഹങ്ങൾ
യഥാർത്ഥദേവന്മാരല്ല.

21യഹോവ പറയുന്നു, "അതിനാൽ വിഗ്രഹ
മുണ്ടാക്കുന്നവരെ ഞാൻ പഠിപ്പിക്കും. ഇപ്പോൾ
ത്തന്നെ എൻെറ ശക്തിയും കരുത്തും ഞാന
വരെ പഠിപ്പിക്കും. ഞാൻ ദൈവമാണെന്ന്
അവർ അറിയും. ഞാനാണു യഹോവയെന്ന്
അവർ അറിയും."

## ഹൃദയത്തിൽ കുറിച്ച അപരാധം

17 "യെഹൂദയിലെ ജനങ്ങളുടെ പാപങ്ങൾ
അവർക്കു മായ്ച്ചുകളയാനാകാത്ത ഒരി
ടത്ത് എഴുതിവയ്ക്കപ്പെട്ടിരുന്നു. ഇരുമ്പുപേന
കൊണ്ട് കല്ലിൽ എഴുതിയിരിക്കുകയാണ് ആ
പാപങ്ങൾ. അറ്റത്തു വജ്രംപതിച്ച പേനകൊ
ണ്ടാണ് കല്ലിൽ അവരുടെ പാപങ്ങൾ വെട്ടി
എഴുതിയിരിക്കുന്നത്. ആ കല്ല് അവരുടെ ഹൃദയ
മാകുന്നു. ആ പാപങ്ങൾ അവരുടെ യാഗപീഠ
ങ്ങളിലെ കൊമ്പുകളിലേക്കു കൊത്തിയെഴുതി
യിട്ടുണ്ട്.

2വ്യാജദൈവങ്ങൾക്കായി സമർപ്പിക്കപ്പെട്ട
യാഗപീഠങ്ങൾ അവരുടെ കുട്ടികൾ ഓർമ്മിക്കു
ന്നു. അശേരയ്ക്കു സമർപ്പിക്കപ്പെട്ടിരിക്കുന്ന
തടിത്തൂണുകൾ അവർ ഓർമ്മിക്കുന്നു. കുന്നുക
ളിലും പച്ചമരങ്ങൾക്കടിയിലുമായിരുന്നപ്പോ
ഴുള്ള ആ വസ്തുക്കളെ അവർ ഓർമ്മിക്കുന്നു.

3തുറന്ന രാജ്യത്തെ പർവ്വതങ്ങളിലെ ആ
വസ്തുക്കൾ അവർ ഓർമ്മിക്കുന്നു. യെഹൂദയി
ലെ ജനങ്ങൾക്കു ധാരാളം നിധികളുണ്ട്. അതെ
ല്ലാം ഞാൻ അന്യർക്കു കൊടുക്കും. നിങ്ങളുടെ
രാജ്യത്തെ എല്ലാ ഉന്നതസ്ഥലങ്ങളും മനുഷ്യർ
തകർക്കും. നിങ്ങൾ ആ സ്ഥലങ്ങളിൽ ആരാധന
നടത്തി. അതൊരു പാപമായിരുന്നുതാനും.

4ഞാൻ തന്ന ദേശം നിങ്ങൾക്കു നഷ്ടപ്പെടും.
നിങ്ങളുടെ ശത്രുക്കൾ നിങ്ങളെ നിങ്ങൾക്ക്
അപരിചിതമായ ദേശത്ത് അവരുടെ അടിമക

ളാക്കാൻ ഞാൻ അനുവദിക്കും. എന്തുകൊണ്ടെ
ന്നാൽ, ഞാൻ വളരെ കോപിച്ചിരിക്കുന്നു.
എൻ്റെ കോപം അഗ്നിപോലെയാണ്.
നിങ്ങൾ എന്നെന്നേക്കുമായി എരിഞ്ഞു പോകു
കയും ചെയ്യും."

### മനുഷ്യരിലുള്ള ആശ്രയവും ദൈവത്തിലുള്ള ആശ്രയവും

5യഹോവ ഇക്കാര്യങ്ങൾ പറയുന്നു. "അന്യ
മനുഷ്യരെ മാത്രം ആശ്രയിക്കുന്നവർ വളരെയ
ധികം കഷ്ടപ്പെടും. അന്യമനുഷ്യരുടെ കരു
ത്തിൽ ആശ്രയിക്കുന്നവർക്ക് ദുരിതങ്ങളുണ്ടാ
കും. എന്തുകൊണ്ടെന്നാൽ, യഹോവയെ വിശ്വ
സിക്കുന്നത് അവർ അവസാനിപ്പിച്ചിരിക്കുന്നു.
6ആ ദുഷ്ടന്മാർ വിജനമായ മരുഭൂമിയിലെ
പൊന്തപോലെയാകുന്നു; ഉണങ്ങിവരണ്ട
മോശമായ മണ്ണുള്ളിടത്ത് ആ പൊന്ത വളരുന്നു.
ദൈവത്തിനു നൽകാൻ കഴിയുന്ന നല്ല കാര്യ
ങ്ങളെപ്പറ്റി മുൾപ്പടർപ്പറിയുന്നില്ല.
7എന്നാൽ യഹോവയിൽ ആശ്രയിക്കുന്നവൻ
അനുഗ്രഹീതൻ. എന്തുകൊണ്ടെന്നാൽ, യഹോ
വ വിശ്വസനീയനെന്ന് അവൻ അയാൾക്കു
കാട്ടിക്കൊടുക്കും.
8ജലത്തിനരികെ നട്ട മരം പോലെ ശക്തനാ
യിരിക്കുമയാൾ. ആ മരത്തിന് വെള്ളം പിടിച്ചെ
ടുക്കാൻ വലിയ വേരുകളുണ്ട്. ആ മരത്തിന്
വേനലിനെപ്പറ്റി ഭയമില്ല. അതിൻ്റെ ഇലകളെ
പ്പോഴും പച്ചയായിരിക്കും. മഴയില്ലാത്ത കാല
ത്ത് അതൊട്ടും വ്യാകുലപ്പെടുന്നില്ല. ആ മരം
എപ്പോഴും ഫലങ്ങളുല്പാദിപ്പിക്കുന്നു.
9ഒരുവൻ്റെ മനസ്സ് വളരെ കൗശലം നിറഞ്ഞ
താണ്! മനസ്സിന് വലിയ രോഗങ്ങളുണ്ടാകാം.
ആരും സത്യത്തിലതു മനസ്സിലാക്കുന്നുമില്ല.
10പക്ഷേ, ഞാൻ യഹോവയാകുന്നു. എനിക്കു
മനുഷ്യൻ്റെ ഹൃദയത്തിലേക്കു നോക്കാൻ കഴി
യും. ഒരുവൻ്റെ മനസ്സ് എനിക്കു പരീക്ഷിക്കാ
നാവും. ഓരോരുത്തർക്കും എന്തുണ്ടായിരിക്കണ
മെന്നെനിക്കു നിശ്ചയിക്കാം. ഓരോരുത്തനും
അവൻ്റെ പ്രവൃത്തിക്കൊത്ത പ്രതിഫലം നൽ
കാൻ എനിക്കാകും.
11പക്ഷി ചിലപ്പോൾ താനിടാത്ത മുട്ടക്ക് അട
യിരുന്നേക്കാം. പണത്തിനുവേണ്ടി വഞ്ചന നട
ത്തുന്നവൻ ആ പക്ഷിയെപ്പോലെയാണ്. ജീവി
തകാലം പകുതി പിന്നിടുമ്പോൾ ആ പണ
മെല്ലാം അയാൾക്കു നഷ്ടപ്പെടും. ജീവിതത്തി
ൻ്റെ അവസാനം, അയാളൊരു ദുഷ്ടനായിരു
ന്നെന്നു വ്യക്തമാക്കപ്പെടും."
12ആരംഭം മുതലേ നമ്മുടെ ആലയം ദൈവ
ത്തിനൊരു തേജസ്സാർന്ന സിംഹാസനമായി
രുന്നു. അതു വളരെ മുഖ്യമായൊരു സ്ഥലമായി
രുന്നു.
13യഹോവേ, നീയാകുന്നു യിസ്രായേലിൻ്റെ
പ്രതീക്ഷ. നിന്നെ വിട്ടുപോകുന്നവൻ നാണം
കെടും. യഹോവേ, നീ ജീവജലത്തിൻ്റെ ഉറവ
പോലെയാകുന്നു. യഹോവയെ പിന്തുടരുന്ന
തിൽനിന്നു പിന്മാറുന്നവന് ഹ്രസ്വജീവിത
മായിരിക്കും.

### യിരെമ്യാവിൻ്റെ മൂന്നാമത്തെ പരാതി

14യഹോവേ, നീയെന്നെ സുഖപ്പെടുത്തി
യാൽ അതു പൂർണ്ണസുഖപ്പെടലായിരിക്കും.
നീയെന്നെ രക്ഷിച്ചാൽ അത് യഥാർത്ഥരക്ഷയാ
യിരിക്കും. യഹോവേ, നിന്നെ ഞാൻ വാഴ്
ത്തുന്നു!
15യെഹൂദക്കാർ എന്നോടു ചോദ്യങ്ങൾ ചോ
ദിച്ചുകൊണ്ടേയിരിക്കുന്നു. അവർ ചോദിക്കു
ന്നു, "യിരെമ്യാവേ, യഹോവയിൽനിന്നുള്ള ആ
സന്ദേശത്തെപ്പറ്റി എന്താണു പറയാനുള്ളത്?
ആ സന്ദേശം എപ്പോൾ സത്യമായിത്തീരും?"
16യഹോവേ, ഞാൻ നിന്നിൽനിന്നും ഓടി
പ്പോയില്ല. ഞാൻ നിന്നെ അനുഗമിച്ചു. നീ
ആഗ്രഹിക്കുന്ന ഇടയനായിത്തീർന്നു ഞാൻ.
ആ ഭീകരദിനം വരാൻ ഞാനാഗ്രഹിക്കുന്നില്ല.
യഹോവേ, ഞാൻ പറഞ്ഞ കാര്യങ്ങൾ നിന
ക്കറിയാം. അതെല്ലാം സംഭവിക്കുന്നതു നീ
കാണുന്നു.
17യഹോവേ, എന്നെ നശിപ്പിക്കരുതേ. ദുരിത
കാലങ്ങളിൽ ഞാൻ നിന്നെ ആശ്രയിക്കുന്നു.
18മനുഷ്യർ എന്നെ പീഡിപ്പിക്കുകയാണ്. ആ
ജനത്തെ അപമാനിക്കൂ. പക്ഷേ, എന്നെ നിരാശ
നാക്കരുതേ. അവർ ഭയപ്പെടട്ടെ. പക്ഷേ എന്നെ
ഭയപ്പെടുത്തരുതേ. ഭീകരദുരന്തത്തിൻ്റെ ദിനം
എൻ്റെ ശത്രുക്കൾക്കു വരുത്തേണമേ. അവരെ
തകർത്താലും. അവരെ വീണ്ടും തകർത്താലും.

### ശബ്ബത്തുദിനത്തെ വിശുദ്ധമായി കരുതുന്നു

19യഹോവ ഈ സംഗതികൾ എന്നോടു പറ
ഞ്ഞു: "യിരെമ്യാവേ, നീ ചെന്ന് യെഹൂദയിലെ
രാജാക്കന്മാർ വരികയും പോകയും ചെയ്യുന്ന
ജനങ്ങളുടെ കവാടത്തിങ്കൽ നിൽക്കുക. ജനങ്ങ
ളോട് എൻ്റെ സന്ദേശം പറയുക. പിന്നെ
യെരൂശലേമിലെ എല്ലാ കവാടത്തിങ്കലേക്കും
പോകുകയും അതേ കാര്യങ്ങൾ ചെയ്യുകയും
വേണം.
20"ജനങ്ങളോടു പറയുക: 'യഹോവയുടെ
സന്ദേശം ശ്രദ്ധിക്കുക. യെഹൂദയിലെ രാജാക്ക
ന്മാരേ, കേൾക്കുക. സകലയെഹൂദക്കാരുമേ,
കേൾക്കുക. ഈ കവാടങ്ങളിലൂടെ യെരൂശലേമി
ലേക്കു കടന്നുവന്ന സകലജനങ്ങളേ, എന്നെ
ശ്രദ്ധിക്കുക! 21യഹോവ ഇക്കാര്യങ്ങൾ പറയു
ന്നു: ശബ്ബത്തുദിവസം നിങ്ങൾ ഭാരം ചുമക്കാതി
രിക്കാൻ ശ്രദ്ധിക്കുക. ആ ദിവസം യെരൂശലേ
മിൻ്റെ കവാടങ്ങളിലൂടെ ഭാരം കൊണ്ടുവരിക
യുമരുത്. 22ശബ്ബത്തുദിവസം നിങ്ങളുടെ വീടു
കളിൽനിന്ന് ഒരു ഭാരവും കൊണ്ടുവരരുത്. ആ
ദിവസം ഒരു ജോലിയും ചെയ്യരുത്. ശബ്ബത്തു
ദിവസത്തെ നിങ്ങൾ ഒരു വിശുദ്ധദിനമാക്കി
ത്തീർക്കണം. ഇതേ കല്പന ഞാൻ നിങ്ങളുടെ
പൂർവ്വികന്മാർക്കും നൽകിയിരുന്നു. 23പക്ഷേ
അവരെന്നെ അനുസരിച്ചില്ല. അവരെനിക്കു
ചെവി തന്നില്ല. നിങ്ങളുടെ പൂർവ്വികർ വളരെ
കഠിനഹൃദയരായിരുന്നു. ഞാനവരെ ശിക്ഷിച്ചു.
പക്ഷേ അതുകൊണ്ടൊരു മെച്ചവുമുണ്ടായില്ല.
അവരെന്നെ ചെവിക്കൊണ്ടതേയില്ല. 24പക്ഷേ
നിങ്ങൾ എന്നെ അനുസരിക്കുന്നതിൽ ശ്രദ്ധാ
ലുക്കളായിരിക്കണം.'"-യഹോവയിൽ നിന്നുള്ള
സന്ദേശമാണിത്-" ശബ്ബത്തിൽ നിങ്ങൾ യെരൂശ
ലേമിലെ കവാടങ്ങളിലൂടെ ഭാരം കൊണ്ടുവര
രുത്. ശബ്ബത്തുദിവസത്തെ ഒരു വിശുദ്ധദിന
മാക്കണം. ഒരു ജോലിയും ചെയ്യാതെ വേണം
ആ ദിവസത്തെ നിങ്ങളങ്ങനെയാക്കുവാൻ.
25ഈ കല്പന നിങ്ങളനുസരിച്ചാൽ ദാവീദി
ൻ്റെ സിംഹാസനത്തിലിരിക്കുന്ന രാജാക്കന്മാർ
ശബ്ബത്തിൽ യെരൂശലേമിൻ്റെ കവാടംകടന്നു
വരും. ആ രാജാക്കന്മാർ രഥങ്ങളിലും കുതിരപ്പു
റത്തും കയറിവരും. യെഹൂദയിലെയും യെരൂശ
ലേമിലെയും നേതാക്കൾ ആ രാജാക്കന്മാരോ
ടൊപ്പമായിരിക്കും. യെരൂശലേമിൽ എന്നെന്നേ

ക്കും ജനവാസമുണ്ടാകുകയും ചെയ്യും! 26യെ
ഹൂദയിലെ പട്ടണങ്ങളിൽനിന്ന് ജനം യെരൂശ
ലേമിൽ താമസിക്കാൻ വരും. ചുറ്റുമുള്ള കൊച്ചു
ഗ്രാമങ്ങളിൽനിന്നും ജനം യെരൂശലേമിലേക്ക്
ഒരു തീർത്ഥാടനത്തിനു വരും. ബെന്യാമീൻ
ഗോത്രക്കാർ വസിക്കുന്ന ദേശത്തുനിന്നും ജനം
വരും. പടിഞ്ഞാറൻ മലയടിവാരത്തിൽനിന്നും
മലമ്പ്രദേശത്തു നിന്നും ജനം വരും. നെഗെവിൽ
നിന്നും ജനങ്ങൾ വരും. ആ ജനങ്ങളെല്ലാം ഹോമ
യാഗങ്ങളും ബലികളും ധാന്യബലികളും ധൂപ
ങ്ങളും കൃതജ്ഞതാബലികളും കൊണ്ടുവരും. ആ
വഴിപാടുകളും ബലികളും അവർ യഹോവ
യുടെ ആലയത്തിലേക്കു കൊണ്ടു വരും.

27“‘പക്ഷേ നിങ്ങളെന്നെ ശ്രവിക്കുകയോ
അനുസരിക്കുകയോ ചെയ്തില്ലെങ്കിൽ നിങ്ങൾ
ക്കു ദോഷങ്ങൾ സംഭവിക്കും. ശബ്ബത്തുദിവസം
നിങ്ങൾ യെരൂശലേമിലേക്കു ഭാരങ്ങൾ കൊണ്ടു
വന്നാൽ നിങ്ങൾ ആ ദിവസത്തെ വിശുദ്ധമാ
ക്കുകയായിരിക്കില്ല. അതിനാൽ ഞാൻ തടയാ
നാവാത്ത അഗ്നിയുണ്ടാക്കും. ആ അഗ്നി
യെരൂശലേമിലെ കവാടങ്ങളിലാരംഭിക്കുകയും
കൊട്ടാരംവരെ കത്തിച്ചു കളഞ്ഞതിനുശേഷം
മാത്രം അടങ്ങുകയും ചെയ്യും.’”

### കുശവനും കളിമണ്ണും

18 യിരെമ്യാവിനു യഹോവയിൽനിന്നും
ലഭിച്ച സന്ദേശം ഇതാകുന്നു: 2“യിരെമ്യാ
വേ, കുശവൻെറ വസതിയിലേക്കു പോവുക.
നിനക്കു ഞാൻ കുശവൻെറ വസതിയിൽ വച്ച്
എൻെറ സന്ദേശം നൽകും.”

3അങ്ങനെ, ഞാൻ കുശവൻെറ വസതിയിലേ
ക്കു പോയി. കുശവൻ ചക്രത്തിനടുത്തിരുന്ന്
കളിമണ്ണിൽ പണിയുകയായിരുന്നു. 4അയാൾ
കളിമണ്ണുകൊണ്ട് ഒരു കുടമുണ്ടാക്കുകയായി
രുന്നു. പക്ഷേ കുടത്തിന് എന്തോ ഒരു ദോഷമു
ണ്ടായിരുന്നു. അതിനാൽ കുശവൻ ആ കളിമണ്ണു
കൊണ്ട് മറ്റൊരു കുടമുണ്ടാക്കി. തൻെറ കൈകൾ
കൊണ്ടു രൂപപ്പെടുത്തി അയാൾ തൻെറ ഇഷ്ട
ത്തിനനുസരിച്ചു കുടമുണ്ടാക്കി.

5അനന്തരം യഹോവയുടെ സന്ദേശം എനി
ക്കു ലഭിച്ചു: 6“യിസ്രായേൽ കുടുംബമേ, എനി
ക്ക് (ദൈവം) ഇതെപോലെ നിൻെറ കാര്യത്തി
ലും ചെയ്യാനാകും. കുശവൻെറ കൈയിലെ
കളിമണ്ണുപോലെയാണു നിങ്ങൾ. ഞാൻ കുശ
വനും! 7ഏതെങ്കിലുമൊരു രാഷ്ട്രത്തെപ്പറ്റിയോ
സാമ്രാജ്യത്തെപ്പറ്റിയോ ഞാൻ സംസാരിക്കുന്ന
ഒരു കാലം വരാം. ആ രാഷ്ട്രത്തെ ഞാൻ
പറിച്ചെടുക്കുമെന്നു പറഞ്ഞേക്കാം. അല്ലെങ്കിൽ
ആ രാജ്യത്തെ ഞാൻ വലിച്ചിടുകയും ആ
രാഷ്ട്രത്തെയോ രാജധാനിയെയോ നശിപ്പിക്കു
കയും ചെയ്യുമെന്നു ഞാൻ പറഞ്ഞേക്കാം.
8പക്ഷേ, ആ രാജ്യത്തുള്ളവർക്കു മാനസാന്തരമു
ണ്ടായേക്കാം. ആ രാജ്യക്കാർ തിന്മകൾ ചെയ്യു
ന്നതു നിർത്തിയേക്കാം. അപ്പോൾ ഞാനെൻെറ
മനസ്സുമാറ്റും. ആ രാജ്യത്തിനു ദുരന്തം വിത
യ്ക്കാനുള്ള പദ്ധതികൾക്കു പിറകേ ഞാൻ
പോകയില്ല. ഒരു രാഷ്ട്രത്തെപ്പറ്റി ഞാൻ സം
സാരിക്കുന്ന മറ്റൊരു സമയം വന്നേക്കാം. 9ആ
രാഷ്ട്രത്തെ ഞാൻ പണിയുമെന്നും നടുമെന്നും
ഞാൻ പറഞ്ഞേക്കാം. 10പക്ഷേ ആ രാഷ്ട്രം
തിന്മകൾ ചെയ്യുന്നതും എന്നെ അനുസരിക്കാ
തിരിക്കുന്നതും ഞാൻ കാണും. അപ്പോൾ, ആ
രാഷ്ട്രത്തിനായുള്ള എൻെറ നല്ല പദ്ധതികൾ
ഞാൻ പുന:പരിശോധിക്കും.

11“അതിനാൽ യിരെമ്യാവേ, യെഹൂദക്കാ
രോടും യെരൂശലേമിൽ വസിക്കുന്നവരോടും
പറയുക, ‘യഹോവ പറയുന്നത് ഇതാണ്:
നിങ്ങൾക്കു ഞാനിപ്പോൾത്തന്നെ ദുരിതങ്ങളു
ണ്ടാക്കും. നിങ്ങൾക്കെതിരെ ഞാൻ ആസൂത്രണ
ങ്ങൾ ചെയ്യുകയാണ്. നിങ്ങൾ ചെയ്യുന്ന തിന്മ
കൾ അവസാനിപ്പിക്കുക. ഓരോരുത്തരും മാന
സാന്തരപ്പെടുകയും നന്മകൾ ചെയ്തു തുടങ്ങു
കയും ചെയ്യുക!’ 12പക്ഷേ യെഹൂദക്കാർ മറു
പടി പറയും, ‘പരീക്ഷിച്ചു നോക്കുന്നതുകൊണ്ട്
വലിയ ഗുണമൊന്നുമില്ല. ഞങ്ങൾ ഞങ്ങൾക്കു
തോന്നിയതു പോലെ പ്രവർത്തിക്കും. ഞങ്ങളി
ലോരോരുത്തനും കഠിനവും ദുഷ്ടവുമായ ഹൃദ
യങ്ങളിൽ തോന്നിയതുപോലെ പ്രവർത്തിക്കാ
നാണു പോകുന്നത്.’”

13യഹോവ പറയുന്ന കാര്യങ്ങൾ ശ്രദ്ധിക്കുക:
“അന്യരാഷ്ട്രങ്ങളോട് ഈ ചോദ്യംചോദിക്കുക:
‘യിസ്രായേൽ ചെയ്ത തിന്മകൾ മറ്റൊരുവൻ
ചെയ്യുന്നതായി നിങ്ങളെന്നെങ്കിലും കേട്ടിട്ടു
ണ്ടോ?’ യിസ്രായേൽ ദൈവത്തിനു വിശിഷ്ട
യാണ്. യിസ്രായേൽ ദൈവത്തിൻെറ മണവാട്ടി
യെപ്പോലെയാണ്!

14ലെബാനോനിലെ പർവ്വതങ്ങളുടെ കൊടു
മുടിയിലെ മഞ്ഞ് ഒരിക്കലുമുരുകില്ലെന്നു നിങ്ങ
ളൾക്കറിയാം. തണുത്ത, ഒഴുകുന്ന അരുവികൾ
വറ്റില്ലെന്നും അറിയാം.

15പക്ഷേ എൻെറ ജനം എന്നെപ്പറ്റി മറന്നി
രിക്കുന്നു. അവർ വിലകെട്ട വിഗ്രഹങ്ങൾക്ക്
വഴിപാടുകളർപ്പിക്കുന്നു. എൻെറ ജനം തങ്ങ
ളുടെ പ്രവൃത്തികൾക്കിടയിൽ കുഴഞ്ഞു വീഴു
ന്നു. തങ്ങളുടെ പൂർവ്വികരുടെ പഴയ പാതക
ളിൽ കുഴഞ്ഞു വീഴുന്നു. എന്നോടൊപ്പം നല്ല
പാതയിൽ നടക്കേണ്ടതിനു പകരം ഇട വഴി
കളിലും മോശമായ വഴികളിലും നടക്കാൻ അവ
രിഷ്ടപ്പെടുന്നു.

16അതിനാൽ യെഹൂദയുടെ രാജ്യം ഒരു ശൂന്യ
മരുഭൂമിയായിത്തീരും. വഴിപോക്കർ ചൂളം വിളി
ക്കുകയും തലകുലുക്കുകയും ചെയ്യും. രാജ്യത്തി
ൻെറ വിനാശം കണ്ട് അവർ ഞെട്ടും.

17യെഹൂദക്കാരെ ഞാൻ ചിതറിക്കും. അവർ
തങ്ങളുടെ ശത്രുക്കളിൽനിന്നും ഓടിപ്പോകും.
സാധനങ്ങളെ അടിച്ചു പറത്തുന്ന കിഴക്കൻകാ
റ്റിനെപ്പോലെ യെഹൂദക്കാരെ ഞാൻ ചിതറി
ക്കും. അവരെ ഞാൻ നശിപ്പിക്കും. ഞാനവരെ
സഹായിക്കാൻ വരുന്നത് അവർക്കു കാണാ
നാകില്ല. ഇല്ല! ഞാൻ വിട്ടുപോകുന്നത് അവർ
കാണും!”

### യിരെമ്യാവിൻെറ നാലാമത്തെ പരാതി

18അപ്പോൾ യിരെമ്യാവിൻെറ ശത്രുക്കൾ പറ
ഞ്ഞു, “വരിക, നമുക്ക് യിരെമ്യാവിനെതിരെ
ഗൂഢാലോചന നടത്താം. പുരോഹിതർ പഠി
പ്പിച്ചനിയമങ്ങൾ തീർച്ചയായും പാഴാകില്ല.
ജ്ഞാനികളുടെ ഉപദേശം ഇപ്പോഴും നമ്മോടൊ
പ്പമുണ്ട്. പ്രവാചകരുടെ വാക്കുകൾ ഇപ്പോഴും
നമ്മോടൊപ്പമുണ്ട്. അതിനാൽ നമുക്കവനെ
പ്പറ്റി നുണ പറയാം. അതവനെ നശിപ്പിക്കും.
അവൻ പറയുന്നതിനൊന്നും നമ്മൾ ചെവി
കൊടുക്കുകയുമില്ല.”

19യഹോവേ, എന്നെ ശ്രവിക്കുക! എൻെറ
വാദങ്ങൾ ശ്രദ്ധിക്കുകയും ആരാണു ശരിയെന്നു
വിധിക്കുകയും ചെയ്താലും.

20യെഹൂദക്കാരോടു ഞാൻ നന്മ കാണിച്ചു.
നന്മയ്ക്കു തിന്മകൊണ്ടാണോ ജനം പ്രതിഫലം

നൽകേണ്ടത്? അല്ല! ഞാൻ നിങ്ങളുടെ മുമ്പിൽ
നിന്ന് അവരെപ്പറ്റി നല്ലകാര്യങ്ങൾ പറയുകയും
അങ്ങനെ നിങ്ങൾക്കവരെ ശിക്ഷിക്കാൻ കഴിയാ
താവുകയും ചെയ്തുവെന്ന് ഓർമ്മിക്കുക.
പക്ഷേ അവരെനിക്കിപ്പോൾ തിന്മകൊണ്ടു
പ്രതിഫലം തരുന്നു. അവരെന്നെ കുടുക്കി കൊ
ല്ലാൻ ശ്രമിക്കുകയാണ്.
21അതിനാലവരുടെ കുട്ടികളെ ക്ഷാമംകൊണ്ടു
പട്ടിണിക്കിടുക. അവരുടെ ശത്രുക്കൾ വാളു
കൊണ്ട് അവരെ തോല്പിക്കട്ടെ. അവരുടെ ഭാര്യ
മാർ വന്ധ്യകളായിരിക്കട്ടെ. യെഹൂദയിലെ
പുരുഷന്മാർ മരണത്തിനിരയാകട്ടെ. അവരുടെ
ഭാര്യമാരെ വിധവകളാക്കിയാലും. അവർ തങ്ങ
ളുടെ കുട്ടികളുടെ മരണത്തിൽ വിലപിക്കട്ടെ.
യെഹൂദയിലെ പുരുഷന്മാർ കൊല്ലപ്പെടട്ടെ.
ചെറുപ്പക്കാർ യുദ്ധത്തിൽ കൊല്ലപ്പെ ടട്ടെ.
22അവരുടെ വസതികളിൽ നിലവിളിയുണ്ടാ
കട്ടെ. അവർക്കെതിരെ നീ ആകസ്മികമായി
ശത്രുവിനെ കൊണ്ടുവന്ന് അവരെ നിലവിളി
പ്പിക്കുക. എന്റെ ശത്രുക്കൾ എന്നെ കുടുക്കാൻ
ശ്രമിച്ചതിനാൽ ഇതെല്ലാം സംഭവിക്കട്ടെ. അവർ
എന്നെ കുടുക്കാൻ കെണികളൊരുക്കി.
23യഹോവേ, എന്നെ കൊല്ലാനുള്ള അവരുടെ
പദ്ധതി നിനക്കറിയാം. അവരുടെ കുറ്റങ്ങൾ
പൊറുക്കരുതേ. അവരുടെ പാപങ്ങൾ മായ്ച്ചു
കളയരുതേ. എന്റെ ശത്രുക്കളെ നശിപ്പിച്ചാ
ലും! നീ കോപിക്കുമ്പോൾ അവരെ ശിക്ഷി
ച്ചാലും!

## പൊട്ടിയ ഭരണി

19 യഹോവ എന്നോടു പറഞ്ഞു: “യിരെ
മ്യാവേ, ചെന്ന് കുശവന്റെ പൊട്ടിയ
ഒരു മൺഭരണി വാങ്ങിക്കൊണ്ടു വരിക. 2ഓട്ടു
നുറുക്കു കവാടത്തിനു മുമ്പിലുള്ള ബെൻ
ഹിന്നോംതാഴ്വരയിലേക്കു പോകുക. ഏതാനും
മൂപ്പന്മാരെയും പുരോഹിതന്മാരെയും കൂടെ
കൊണ്ടുപോകുക. അവിടെവച്ച്, ഞാൻ
നിന്നോടു പറയുന്ന കാര്യങ്ങൾ അവരോടു
പറയുക. 3നിന്നോടൊപ്പമുള്ളവരോട്, ‘യെഹൂ
ദയിലെ രാജാവേ, യെരൂശലേംകാരേ, യഹോ
വയുടെ സന്ദേശം കേൾക്കുക!’ യിസ്രായേൽജന
തയുടെ ദൈവമാകുന്ന, സർവ്വശക്തനായ
യഹോവ പറയുന്നത് ഇതാണ്: ഈ സ്ഥല
ത്തിന് ഞാനൊരു ഭയങ്കര ദുരിതമുണ്ടാക്കും!
ഇതെപ്പറ്റി കേൾക്കുന്ന എല്ലാവരും അത്ഭുതപ്പെ
ടുകയും ഭയംകൊണ്ടു നിറയുകയും ചെയ്യും.
4യെഹൂദയിലെ ജനങ്ങൾ എന്നിൽ നിന്നകന്ന
തിനാലാണു ഞാൻ ഇങ്ങനെ സംഭവിപ്പിക്കുക.
ഇവിടം അവർ അന്യദൈവങ്ങളുടേതാക്കിയി
രിക്കുന്നു. യെഹൂദക്കാർ ഈ സ്ഥലത്ത് അന്യ
ദൈവങ്ങൾക്കായി ഹോമബലികളർപ്പിച്ചിരി
ക്കുന്നു. ജനം ആ ദേവന്മാരെ പണ്ട് ആരാധിച്ചി
രുന്നില്ല. പൂർവ്വികർ ആ ദേവന്മാരെ ആരാധി
ച്ചില്ല. ഇവ മറ്റു രാജ്യങ്ങളിൽനിന്നുള്ള പുതിയ
ദേവന്മാരാകുന്നു. യെഹൂദയിലെ രാജാക്കന്മാർ
ഈ സ്ഥലം നിഷ്കളങ്കരായ ശിശുക്കളുടെ രക്തം
കൊണ്ടു നിറച്ചു. 5ബാൽദേവനായി യെഹൂദ
യിലെ രാജാക്കന്മാർ ഉന്നതസ്ഥലങ്ങൾ പണി
തു. അവിടെയാണവർ ഹോമയാഗങ്ങൾ നട
ത്തുന്നത്. അവർ തങ്ങളുടെ പുത്രന്മാരെ ബാൽ
ദേവന് ഹോമബലിയർപ്പിച്ചു. അങ്ങനെ ചെയ്യ
ണമെന്ന് അവരോടു ഞാൻ പറഞ്ഞില്ല. നിങ്ങ
ളുടെ പുത്രന്മാരെ ബലിയർപ്പിക്കാൻ ഞാൻ
ആവശ്യപ്പെട്ടില്ല. അങ്ങനെ ഒരു കാര്യത്തെപ്പറ്റി
ഞാനൊരിക്കലും ആലോചിച്ചിട്ടുപോലുമില്ല.
6ഇപ്പോൾ ജനങ്ങൾ ഈ സ്ഥലത്തെ തോഫെത്ത്
എന്നും ഹിന്നോംതാഴ്വരയെന്നും വിളിക്കുന്നു.
പക്ഷേ ഞാൻ നിങ്ങൾക്ക് ഈ മുന്നറിയിപ്പു
തരുന്നു. യഹോവയിൽനിന്നുള്ളതാണ് ഈ
സന്ദേശം: ജനം ഈ സ്ഥലത്തെ കശാപ്പിന്റെ
താഴ്വര എന്നും വിളിക്കുന്ന കാലം വരുന്നു.
7ഈ സ്ഥലത്ത് ഞാൻ യെഹൂദക്കാരുടെയും
യെരൂശലേംകാരുടെയും പദ്ധതികളെ തകർക്കും.
ഈ ജനത്തെ ശത്രുക്കൾ ഓടിക്കും, ഇവിടെ
വച്ച് യെഹൂദക്കാർ വാളിനാൽ കൊല്ലപ്പെടാൻ
ഞാനിടയാക്കും. അവരുടെ മൃതദേഹങ്ങളെ
ഞാൻ പക്ഷികൾക്കും കാട്ടുമൃഗങ്ങൾക്കും ഭക്ഷ
ണമാക്കുകയും ചെയ്യും. 8ഈ നഗരത്തെ ഞാൻ
പൂർണ്ണമായും നശിപ്പിക്കും. യെരൂശലേമിലൂടെ
കടന്നുപോകുന്നവർ ചൂളം വിളിക്കുകയും അതി
ന്റെ നേർക്കു തലകുലുക്കുകയും ചെയ്യും.
നഗരം നശിപ്പിക്കപ്പെട്ടിരിക്കുന്നുവെന്ന് കണ്ട്
അവർ ഞെട്ടും. 9ശത്രു അതിന്റെ സൈന്യത്തെ
നഗരത്തിനു ചുറ്റിലും വിന്യസിക്കും. ഭക്ഷണ
ത്തിനായി പുറത്തു പോകാൻ സൈന്യം ആരെ
യും അനുവദിക്കുകയില്ല. അതിനാൽ നഗര
വാസികൾ പട്ടിണിയനുഭവിക്കാൻ തുടങ്ങും.
സ്വന്തം പുത്രന്മാരുടെയും പുത്രിമാരുടെയും
ശരീരം തിന്നേണ്ട അവസ്ഥയിലാകും അവരുടെ
വിശപ്പ്. അനന്തരം അവർ പരസ്പരം തിന്നാ
നും തുടങ്ങും,’ എന്നു പറയുക.
10“യിരെമ്യാവേ, അക്കാര്യങ്ങൾ നീ ജനങ്ങ
ളോടു പറയും. അവർ നോക്കിക്കൊണ്ടു നിൽ
ക്കേ നീ ആ ഭരണി പൊട്ടിക്കും. 11അപ്പോൾ
ഇങ്ങനെ പറയുക: ‘സർവ്വശക്തനായ യഹോവ
പറയുന്നു, യെഹൂദരാജ്യത്തെയും യെരൂശലേം
നഗരത്തെയും ഒരു മൺഭരണിയെന്നപോലെ
ഞാൻ പൊട്ടിക്കും! ഈ ഭരണി വീണ്ടും യോജി
പ്പിക്കാനാവില്ല. യെഹൂദരാഷ്ട്രത്തിന് അങ്ങനെ
തന്നെയായിരിക്കും! ഇടമില്ലാതാകുന്നത്ര മൃതദേ
ഹങ്ങൾ ഇവിടെ തോഫേത്തിൽ സംസ്കരിക്ക
പ്പെടും. 12ഈ ജനങ്ങൾക്കും ഈ സ്ഥലത്തിനും
ഞാൻ ഇതു ചെയ്യും. ഈ നഗരത്തെ ഞാൻ
തൊഫത്തുപോലെയാക്കും.’ യഹോവയിൽ
നിന്നുള്ളതാണ് ഈ സന്ദേശം. 13‘യെരൂശലേമി
ലെ വീടുകൾ തോഫെത്തുപോലെ “അഴുക്കു
പുരണ്ടത്” ആയിത്തീരും. രാജകൊട്ടാരങ്ങൾ
തോഫേത്തുപോലെ നശിപ്പിക്കപ്പെടും. എന്തു
കൊണ്ടെന്നാൽ ജനങ്ങൾ ആ വീടുകളുടെ മച്ചു
കളിൽ വ്യാജദൈവങ്ങളെ ആരാധിച്ചു. അവർ
നക്ഷത്രങ്ങളെ ആരാധിക്കുകയും അവയെ മഹ
ത്വപ്പെടുത്താൻ ഹോമബലികളർപ്പിക്കുകയും
ചെയ്തു. അവർ വ്യാജദൈവങ്ങൾക്കായി
പാനീയയാഗങ്ങളർപ്പിച്ചു.’”
14അനന്തരം യിരെമ്യാവ് യഹോവ തന്നോടു
പ്രസംഗിക്കാൻ കല്പിച്ച തോഫെത്ത് വിട്ടു
പോയി. യിരെമ്യാവ് യഹോവയുടെ ആലയ
ത്തിലേക്കു പോവുകയും ആലയത്തിന്റെ മുറ്റ
ത്തു നിൽക്കുകയും ചെയ്തു. സർവ്വജനങ്ങളോ
ടുമായി യിരെമ്യാവു പറഞ്ഞു: 15“യിസ്രായേ
ലിന്റെ ദൈവം, സർവ്വശക്തനായ യഹോവ
പറയുന്നു: ‘യെരൂശലേമിനും അതിന്റെ ചുറ്റി
ലുമുള്ള ഗ്രാമങ്ങൾക്കും ഞാൻ നിരവധി ദുരിത
ങ്ങളുണ്ടാക്കും. വൈകാതെ തന്നെ ഞാനതു സംഭ
വിപ്പിക്കും. എന്തുകൊണ്ടെന്നാൽ, ജനങ്ങൾ
വളരെ കഠിനഹൃദയരാകുന്നു. എന്നെ ശ്രവിക്കാ
നും അനുസരിക്കാനും അവർ വിസമ്മതി
ക്കുന്നു.’”

## യിരെമ്യാവും പശ്ഹൂരും

**20** പശ്ഹൂർ എന്നു പേരായ ഒരു പുരോഹി
തനുണ്ടായിരുന്നു. യഹോവയുടെ ആലയ
ത്തിലെ ഏറ്റവും ഉന്നതനായ ഉദ്യോഗസ്ഥനാ
യിരുന്നു അയാൾ. ഇമ്മേർ എന്നു പേരായ
ഒരാളുടെ പുത്രനായിരുന്നു പശ്ഹൂർ. യിരെ
മ്യാവ് ആലയമുറ്റത്തുനിന്നു പ്രസംഗിക്കുന്നത്
പശ്ഹൂർ കേട്ടു. **2**അതിനാൽ അയാൾ യിരെമ്യാ
പ്രവാചകനെ മർദ്ദിച്ചു. യിരെമ്യാവിൻെറ കൈ
കാലുകൾ അയാൾ മരപ്പൂട്ടിൽ പൂട്ടിയിടീക്കു
കയും ചെയ്തു. ആലയത്തിൻെറ മേലത്തെ
ബെന്യാമീൻകവാടത്തിങ്കലായിരുന്നു ഇത്.
**3**പിറ്റേന്ന് പശ്ഹൂർ യിരെമ്യാവിനെ തടിപ്പൂ
ട്ടിൽനിന്നും മോചിപ്പിച്ചു. അപ്പോൾ യിരെമ്യാ
വ് അയാളോടു പറഞ്ഞു, "യഹോവ പശ്ഹൂർ
എന്ന നിൻെറ പേര് തള്ളിക്കളയുകയും 'നാനാ
വശത്തും ഭീകരത' എന്നു പേരിടുകയും ചെയ്
തിരിക്കുന്നു. **4**അതാണു നിൻെറ നാമം. എന്തെ
ന്നാൽ യഹോവ പറയുന്നു: 'നിന്നെ ഞാൻ
വൈകാതെ നിനക്കുതന്നെ ഒരു ഭീകരതയാക്കി
ത്തീർക്കും.' വൈകാതെ നിന്നെ ഞാൻ നിൻെറ
മുഴുവൻ സുഹൃത്തുക്കൾക്കും ഒരു ഭീതിയാക്കി
മാറ്റും. നിൻെറ സുഹൃത്തുക്കളെ ശത്രുക്കൾ വാളു
കൊണ്ടു കൊല്ലുന്നതു നീ കാണും. യെഹൂദ
യിലെ ജനങ്ങളെ മുഴുവനും ഞാൻ ബാബി
ലോണിലെ രാജാവിനു നൽകും. യെഹൂദക്കാരെ
അയാൾ ബാബിലോൺരാജ്യത്തേക്കു കൊണ്ടു
പോകും. അവൻെറ സൈന്യം യെഹൂദക്കാരെ
വാളുകൊണ്ടു വധിക്കുകയും ചെയ്യും. **5**യെരൂശ
ലേംകാർ സാധനങ്ങൾ നിർമ്മിക്കാൻ കഠിനാ
ദ്ധ്വാനം ചെയ്യുകയും ധനികരായിത്തീരുകയും
ചെയ്യും. പക്ഷേ ഞാൻ അതെല്ലാം അവരുടെ
ശത്രുക്കൾക്കു നൽകും. യെരൂശലേമിലെ രാജാ
വിന് നിരവധി നിധികളുണ്ട്. പക്ഷേ ആ
നിധികളെല്ലാം ഞാൻ ശത്രുക്കൾക്കു നൽകും.
ശത്രു അതെല്ലാമെടുത്ത് ദൂരെ ബാബിലോൺ
രാജ്യത്തേക്കു പോകും. **6**പശ്ഹൂർ, നീയും
നിൻെറ വസതിയിൽ വസിക്കുന്ന സകലരും
ദൂരേക്കു കൊണ്ടുപോകപ്പെടുകയും ചെയ്യും.
നീ ബാബിലോണിലേക്ക് ഓടിക്കപ്പെടുകയും
അവിടെ വസിക്കാനിടയാകുകയും ചെയ്യും. നീ
ബാബിലോണിൽവച്ച് മരിക്കും. ആ വിദേശരാ
ജ്യത്ത് നീ സംസ്കരിക്കപ്പെടും. നീ നിൻെറ
സ്നേഹിതന്മാരോടു നുണകൾ പ്രസംഗിച്ചു.
ഇങ്ങനെയൊന്നും സംഭവിക്കുകയില്ലെന്ന് നീ
പറഞ്ഞു. പക്ഷേ നിൻെറ മുഴുവൻ സുഹൃത്തു
ക്കളും മരിക്കുകയും ബാബിലോണിൽ സംസ്ക
രിക്കപ്പെടുകയും ചെയ്യും.'"

## യിരെമ്യാവിൻെറ അഞ്ചാം പരാതി

**7**യഹോവേ നീയെന്നെ കുടുക്കി, സത്യമായും
ഞാൻ കുടുക്കപ്പെടുകയും വിഡ്ഢിയാക്കപ്പെ
ടുകയും ചെയ്തു. എന്നെക്കാൾ കരുത്തനായ
തുകൊണ്ട് നീ വിജയിച്ചു. ഞാനൊരു തമാശയാ
യിരിക്കുന്നു. ജനം എന്നെ നോക്കിച്ചിരിക്കുക
യും പകൽ മുഴുവനും പരിഹസിക്കുകയും
ചെയ്യുന്നു.
**8**സംസാരിക്കുമ്പോഴൊക്കെ ഞാൻ അലറി.
കലാപത്തെയും വിനാശത്തെയുംപറ്റി ഞാനെ
പ്പോഴും ആക്രോശിക്കുന്നു. യഹോവയിൽനിന്നു
കിട്ടിയ സന്ദേശത്തെപ്പറ്റി ഞാൻ ജനത്തോടു
പറയുന്നു. പക്ഷേ ജനം എന്നെ അപമാനി
ക്കുകയും പരിഹസിക്കുകയും മാത്രം ചെയ്യുന്നു.
**9**ചിലപ്പോൾ ഞാനെന്നോടു തന്നെ പറ
യുന്നു, "യഹോവയെപ്പറ്റി ഞാൻ മറക്കും.
യഹോവയുടെ നാമത്തിൽ ഞാനിനിയൊന്നും
സംസാരിക്കില്ല!" പക്ഷേ ഞാനതു പറഞ്ഞ
പ്പോൾ യഹോവയുടെ സന്ദേശം ഒരഗ്നി
പോലെ എൻെറയുള്ളിൽ എരിയുകയായിരു
ന്നു! അത് എൻെറ അസ്ഥികളിലാകെ ആഴ
ത്തിൽ നീറിപ്പിടിക്കുമ്പോലെ! യഹോവയുടെ
സന്ദേശത്തെ വഹിക്കാൻ ശ്രമിച്ചു ഞാൻ ക്ഷീ
ണിച്ചു. ഒടുവിൽ, എനിക്കത് ഉള്ളിൽ വഹി
ക്കാൻ കഴിയാതെയായി.
**10**ജനങ്ങൾ എനിക്കെതിരെ പിറുപിറുക്കു
ന്നതു ഞാൻ കേൾക്കുന്നു. എല്ലായിടവും ഞാൻ
എന്നെ പേടിപ്പിക്കുന്ന കാര്യങ്ങൾ കേൾക്കുന്നു.
സുഹൃത്തുക്കൾ പോലും എനിക്കെതിരേ സം
സാരിക്കുന്നു. മനുഷ്യർ ചില തെറ്റുകൾ
ചെയ്യാൻ എന്നെ കാത്തിരിക്കുകയാണ്. അവർ
പറയുന്നു, "നമുക്ക് അവൻ തിന്മ ചെയ്തെന്നു
നുണ പറയാം. നമുക്ക് യിരെമ്യാവിനെ കുടു
ക്കാൻ കഴിഞ്ഞേക്കാം. അപ്പോൾ നമുക്കവനെ
കിട്ടും. അവസാനം നമ്മൾ അവനിൽനിന്നും
മോചിതരാകും. അപ്പോൾ നമുക്കവനെ പിടിച്ച്
പ്രതികാരം ചെയ്യാം."
**11**പക്ഷേ യഹോവ എന്നോടൊപ്പമാകുന്നു.
യഹോവ ശക്തനായൊരു പടയാളിയെപ്പോ
ലെ. അതിനാൽ എന്നെ ഓടിക്കുന്നവർ വീഴും.
അവർ എന്നെ തോല്പിക്കുകയില്ല. അവർ പരാ
ജയപ്പെടും. അവർ നിരാശിതരാകും. ആ ജനത
നാണംകെടും. മനുഷ്യർ ഒരിക്കലും ആ നാണ
ക്കേടു മറക്കുകയുമില്ല.
**12**സർവ്വശക്തനായ യഹോവേ, നല്ലവരെ നീ
പരീക്ഷിക്കുന്നു. ഒരുവൻെറ മനസ്സിൻെറ ആഴ
ങ്ങളിലേക്കു നീ നോക്കുന്നു. അവർക്കെതിരെ
യുള്ള എൻെറ വാദങ്ങൾ ഞാൻ നിന്നോടു
പറഞ്ഞു. അതിനാൽ നീയവർക്ക് അർഹിക്കുന്ന
ശിക്ഷ നൽകുന്നതു ഞാൻ കാണട്ടെ.
**13**യഹോവയോടു പാടുക! യഹോവയെ
വാഴ്ത്തുക! പാവപ്പെട്ടവരുടെ ജീവൻ യഹോവ
രക്ഷിക്കുന്നു! അവൻ അവരെ ദുഷ്ടന്മാരിൽ
നിന്നും രക്ഷിക്കുന്നു!

## യിരെമ്യാവിൻെറ ആറാമത്തെ പരാതി

**14**ഞാൻ പിറന്ന ദിനം ശപിക്കപ്പെടട്ടെ!
എൻെറ അമ്മ എനിക്കു ജന്മം നൽകിയ ദിന
ത്തെ അനുഗ്രഹിക്കരുത്!
**15**എൻെറ ജനനത്തെപ്പറ്റി എൻെറ പിതാവി
നോടു പറഞ്ഞവൻ ശപിക്കപ്പെടട്ടെ. "നിന
ക്കൊരു പുത്രനുണ്ടായിരിക്കുന്നു," അയാൾ പറ
ഞ്ഞു. "അതൊരാൺകുട്ടിയാണ്!" അയാളെൻെറ
പിതാവിനെ ആ വാർത്ത അറിയിച്ച് സന്തുഷ്ട
നാക്കി.
**16**അയാൾ യഹോവ തകർത്ത നഗരങ്ങളെ
പ്പോലെയാകട്ടെ. യഹോവയ്ക്കു ആ നഗരങ്ങ
ളോടല്പവും ദയ തോന്നിയില്ല. അവൻ പ്രഭാത
ത്തിൽ യുദ്ധകാഹളങ്ങൾ കേൾക്കട്ടെ. ഉച്ചയ്ക്ക്
അവൻ യുദ്ധരോദനങ്ങൾ കേൾക്കട്ടെ.
**17**എന്തുകൊണ്ടെന്നാൽ ഞാനമ്മയുടെ വയ
റ്റിൽ കിടക്കുമ്പോൾ അയാളെന്നെ കൊന്നില്ല.
അപ്പോളയാളെന്നെ കൊന്നിരുന്നെങ്കിൽ
എൻെറ അമ്മതന്നെ എൻെറ കല്ലറയായേനെ.
ഞാനൊരിക്കലും ജനിക്കുകയില്ലായിരുന്നു.
**18**ഞാനെന്തുകൊണ്ടാണ് വയറ്റിൽനിന്നും
പിറക്കേണ്ടി വന്നത്? ഞാൻ കാണുന്നതെല്ലാം

കുഴപ്പവും വ്യസനവുമാകുന്നു. എൻെറ ജീവി
തം അപമാനത്താൽ അവസാനിക്കും.

## സിദെക്കീയാരാജാവിൻെറ അഭ്യർ ത്ഥന ദൈവം നിരസിക്കുന്നു

21 യഹോവയിൽനിന്നും യിരെമ്യാവിനു
ലഭിച്ച സന്ദേശമായിരുന്നു ഇത്. യെഹൂദ
യിലെ രാജാവായ സിദെക്കീയാവ് പശ്ഹൂർ
എന്നൊരാളെയും സെഫന്യാവ് എന്നു പേരായ
ഒരു പുരോഹിതനെയും യിരെമ്യാവിൻെറ അടു
ത്തേക്കയച്ചപ്പോഴാണ് ഈ സന്ദേശമെത്തിയത്.
മൽക്കീയാവ് എന്നൊരാളുടെ പുത്രനായിരുന്നു
പശ്ഹൂർ. മയസേയാവ് എന്നൊരാളുടെ പുത്ര
നായിരുന്നു സെഫന്യാവ്. പശ്ഹൂരും സെഫ
ന്യാവും ഒരു സന്ദേശവുമായിട്ടായിരുന്നു യിരെ
മ്യാവിൻെറ അടുത്തെത്തിയത്. 2പശ്ഹൂരും
സെഫന്യാവും യിരെമ്യാവിനോടു പറഞ്ഞു,
"യഹോവയോടു ഞങ്ങൾക്കായി പ്രാർത്ഥി
ക്കുക. എന്തുസംഭവിക്കുമെന്ന് യഹോവയോടു
ചോദിക്കുക ബാബിലോണിലെ രാജാവായ
നെബൂഖദ്നേസർ ആക്രമിക്കാൻ വരുന്നതിനാ
ലാണ് ഞങ്ങൾ ക്കിതറിയേണ്ടത്. യഹോവ പണ്ട
ത്തെപ്പോലെ ഞങ്ങൾക്കായി മഹത്തായ കാര്യ
ങ്ങൾ ചെയ്തേക്കാം. ഞങ്ങളെ ആക്രമിക്കുന്ന
തിൽനിന്നും യഹോവ നെബൂഖദ്നേസരിനെ
തടയുകയും പറഞ്ഞയയ്ക്കുകയും ചെയ്തേ
ക്കാം."

3അപ്പോൾ പശ്ഹൂരിനും സെഫന്യാവിനും
യിരെമ്യാവ് മറുപടി നൽകി. അയാൾ പറ
ഞ്ഞു, "സിദെക്കീയാരാജാവിനോടു പറയുക:
4യിസ്രായേലിൻെറ ദൈവമാകുന്ന, യഹോവ
പറയുന്നതെന്തെന്നാൽ: 'നിനക്ക് നിൻെറ കൈ
കളിൽ യുദ്ധോപകരണങ്ങളുണ്ട്. ആ ആയുധ
ങ്ങളുപയോഗിച്ചു നീ ബാബിലോൺ രാജാവി
നെയും ബാബിലോണ്യക്കാരെയും നേരിടുന്നു.
പക്ഷേ ആ ആയുധങ്ങളെ ഞാൻ ഉപയോഗ
ശൂന്യമാക്കും.

"'ബാബിലോണിൽനിന്നുള്ള സൈന്യം നഗ
രത്തിനു ചുറ്റുമുള്ള മതിലിനു പുറത്തുണ്ട്.
സൈന്യം നഗരത്തിനു ചുറ്റുമുണ്ട്. വൈകാതെ
തന്നെ ആ സൈന്യത്തെ ഞാൻ യെരൂശലേമി
നുള്ളിലേക്കു കൊണ്ടുവരും. 5യെഹൂദക്കാരേ,
ഞാൻ സ്വയം നിങ്ങൾക്കെതിരെ പടവെട്ടും.
എൻെറ ശക്തമായ സ്വന്തം കൈകൊണ്ട് നിങ്ങ
ൾക്കെതിരെ ഞാൻ യുദ്ധം ചെയ്യും. നിങ്ങളോടു
ഞാൻ വളരെ കോപിച്ചിരിക്കുന്നു. അതിനാൽ
ഞാൻ നിങ്ങൾക്കെതിരെ എൻെറ സ്വന്തം ബല
വത്തായ കരങ്ങൾകൊണ്ട് യുദ്ധം ചെയ്യും.
നിങ്ങൾക്കെതിരെ അതികഠിനമായി പോരാടി
ക്കൊണ്ട് നിങ്ങളോടുള്ള ക്രോധം ഞാൻ പ്രകടി
പ്പിക്കും. 6യെരൂശലേമിൽ വസിക്കുന്നവരെ
ഞാൻ വധിക്കും. മനുഷ്യരെയും മൃഗങ്ങളെയും
ഞാൻ വധിക്കും. നഗരത്തിൽ പടരുന്ന മാരക
രോഗങ്ങളാൽ അവർ മരണമടയും. 7അങ്ങനെ
സംഭവിച്ചതിനുശേഷം'" യഹോവയിൽനിന്നു
ള്ള സന്ദേശമാകുന്നു ഇത്, "'യെഹൂദയിലെ
രാജാവായ സിദെക്കീയാവിനെ ഞാൻ ബാബി
ലോൺരാജാവായ നെബൂഖദ്നേസരിനു നൽ
കും. സിദെക്കീയാവിൻെറ ഉദ്യോസ്ഥന്മാരെയും
ഞാൻ നെബൂഖദ്നേസരിനെ ഏല്പിക്കും. യെരൂ
ശലേംകാരിൽ ചിലർ മാരകരോഗത്താൽ മരി
ക്കാതിരിക്കും. ചിലർ വാളിനിരയാകുകയുമില്ല.
ചിലർ പട്ടിണികൊണ്ടു മരിക്കുകയുമില്ല.
പക്ഷേ ഞാനവരെ നെബൂഖദ്നേസരിനു കൊ
ടുക്കും. യെഹൂദയുടെ ശത്രുക്കളെ ഞാൻ വിജ
യിപ്പിക്കും. നെബൂഖദ്നേസരിൻെറ സൈന്യ
ത്തിന് യെഹൂദക്കാരെ വധിക്കണം. അതിനാൽ
യെഹൂദക്കാരും യെരൂശലേംകാരും വാളുകളാൽ
വധിക്കപ്പെടും. നെബൂഖദ്നേസർ ഒരു ദയയും
കാണിക്കുകയില്ല. അവരോട് അയാൾക്ക് ഒട്ടും
സഹതാപവും തോന്നുകയില്ല.'

8"യെരൂശലേംകാരോട് ഇക്കാര്യങ്ങൾകൂടി പറ
യുക. യഹോവ ഇങ്ങനെ പറയുന്നു: 'മരണമോ
ജീവിതമോ തെരഞ്ഞെടുക്കാൻ ഞാൻ നിങ്ങളെ
അനുവദിക്കുമെന്നറിയുക. 9യെരൂശലേമിൽ
തങ്ങുന്ന ആരും മരിക്കും. അയാൾ വാളിനാലോ
പട്ടിണികൊണ്ടോ മാരകരോഗംകൊണ്ടോ മരി
ക്കും. എന്നാൽ യെരൂശലേമിൽനിന്നും പുറത്തു
കടക്കുകയും ബാബിലോൺസൈന്യത്തിനു
കീഴടങ്ങുകയും ചെയ്യുന്നവർ ജീവിക്കും! ആ
സൈന്യം നഗരത്തെ വളഞ്ഞിരിക്കുന്നു. അതി
നാൽ ആ നഗരത്തിലേക്കു ഭക്ഷണം കൊണ്ടു
വരാൻ ആർക്കും കഴിയില്ല. പക്ഷേ ആ നഗരം
വിട്ടുപോകുന്ന ഏതൊരുവനും തൻെറ ജീവനെ
രക്ഷിക്കും. 10യെരൂശലേം നഗരത്തിനു ദുരിതങ്ങ
ളുണ്ടാക്കാൻ ഞാൻ തീരുമാനിച്ചുകഴിഞ്ഞിരി
ക്കുന്നു. നഗരത്തെ ഞാൻ സഹായിക്കുകയില്ല.'"
-യഹോവയിൽനിന്നുള്ളതാണ് ഈ സന്ദേശം-
'"യെരൂശലേം നഗരത്തെ ഞാൻ ബാബിലോൺ
രാജാവിനു നൽകും. അതിനെ അവൻ അഗ്നി
ക്കിരയാക്കും.'

11"യെഹൂദയുടെ രാജകുടുംബത്തോടു ഇക്കാ
ര്യങ്ങൾ പറയുക: യഹോവയിൽ നിന്നുള്ള
സന്ദേശം ശ്രവിക്കുക.

12ദാവീദിൻെറ കുടുംബമേ, യഹോവ ഇക്കാ
ര്യങ്ങൾ പറയുന്നു: 'ജനങ്ങളെ നീ എന്നും നീതി
യോടെ വിധിക്കണം. പീഡനത്തിനിരയാകുന്ന
വരെ കുറ്റവാളികൾക്കിടയിൽനിന്നും സംരക്ഷി
ക്കുക. നീ അങ്ങനെ ചെയ്തില്ലെങ്കിൽ ഞാൻ
വളരെ കോപിക്കും. ആർക്കും അണയ്ക്കാനാ
കാത്ത അഗ്നിപോലെ ആയിരിക്കും എൻെറ
ക്രോധം. നീ തിന്മകൾ ചെയ്തിരിക്കുന്നതിനാൽ
ഇങ്ങനെ സംഭവിക്കും.'

13യെരൂശലേമേ, ഞാൻ നിനക്കെതിരാകുന്നു.
നീ പർവ്വതത്തിൻെറ മുകളിലിരിക്കുന്നു. ഈ
താഴ്വരയ്ക്കുമേൽ ഒരു റാണിയെപ്പോലെ നീ
ഇരിക്കുന്നു. നിങ്ങൾ യെരൂശലേംകാർ പറയു
ന്നു, 'ആർക്കും ഞങ്ങളെ ആക്രമിക്കാനാവില്ല.
ഞങ്ങളുടെ ശക്തനഗരത്തെ തോല്പിക്കാനാർ
ക്കുമാവില്ല.' എന്നാൽ യഹോവയിൽനിന്നുള്ള
ഈ സന്ദേശം ശ്രവിക്കുക.

14'നിങ്ങൾക്ക് അർഹമായ ശിക്ഷ ലഭിക്കും.
നിങ്ങളുടെ വനങ്ങളിൽ ഞാൻ തീ കൊളുത്തും.
ആ അഗ്നി നിങ്ങൾക്കു ചുറ്റുമുള്ള സകലതും
നശിപ്പിക്കും.'"

## ദുഷ്ടരാജാക്കന്മാർക്കെതിരെയുള്ള വിധി

22 യഹോവ പറഞ്ഞു: "യിരെമ്യാവേ, രാജാ
വിൻെറ കൊട്ടാരത്തിലേക്കു പോവുക.
യെഹൂദയിലെ രാജാവിൻെറയടുത്തേക്കു
ചെന്ന് ഈ സന്ദേശം പ്രസംഗിക്കുക. 2'യെഹൂദ
യിലെ രാജാവേ, യഹോവയിൽ നിന്നുള്ള
സന്ദേശം കേൾക്കുക. നീ ദാവീദിൻെറ സിംഹാ
സനത്തിലിരുന്നു ഭരിക്കുന്നതിനാൽ ശ്രവിക്കുക.
രാജാവേ, നീയും നിൻെറ ഉദ്യോഗസ്ഥന്മാരും
നന്നായി ശ്രവിക്കണം. യെരുശലേംകവാടങ്ങളി
ലൂടെ കടന്നുവരുന്ന നിൻെറ ജനങ്ങൾ സക
ലരും യഹോവയിൽനിന്നുള്ള സന്ദേശം ശ്രവി

ക്കണം. 3യഹോവ പറയുന്നു: ന്യായവും ശരിയു
മായതു ചെയ്യുക. മോഷ്ടിക്കപ്പെട്ടവനെ
മോഷ്ടാവിൽനിന്നും രക്ഷിക്കുക. അനാഥരെ
യും വിധവകളെയും ഉപദ്രവിക്കുകയോ അവ
രോടു തെറ്റു ചെയ്യുകയോ ചെയ്യരുത്. നിഷ്ക
ളങ്കരെ വധിക്കരുത്. 4ഈ കല്പനകൾ നിങ്ങള
നുസരിച്ചാൽ, നിങ്ങൾക്ക് ഇങ്ങനെ സംഭവി
ക്കും: ദാവീദിന്റെ സിംഹാസനത്തിലിരിക്കുന്ന
രാജാക്കന്മാർ യെരൂശലേം നഗരകവാടത്തിലൂ
ടെ കടന്നുവരുന്നതു തുടരും. ആ രാജാക്കന്മാർ
തങ്ങളുടെ ഉദ്യോഗസ്ഥന്മാരോടൊപ്പം കവാടം
കടന്നുവരും. ആ രാജാക്കന്മാർ, അവരുടെ ഉദ്യോ
ഗസ്ഥർ, ജനങ്ങൾ ഇവരെല്ലാം രഥങ്ങളിലും
കുതിരപ്പുറത്തും കയറിവരും. 5എന്നാൽ നിങ്ങൾ
ഈ കല്പനകളനുസരിച്ചില്ലെങ്കിൽ യഹോവ
പറയുന്നത് ഇതാകുന്നു: ഈ രാജകൊട്ടാരം
തകർക്കപ്പെടുമെന്ന് യഹോവയാകുന്ന ഞാൻ
സത്യം ചെയ്യുന്നു- ഇതൊരു പാറക്കൂട്ടമായി
ത്തീരും.'"

6യെഹൂദയിലെ രാജാവു വസിക്കുന്ന കൊട്ടാ
രത്തെപ്പറ്റി യഹോവ പറയുന്നത് ഇതാകുന്നു:
"ഗിലെയാദിലെ കാടുകൾപോലെ ഉന്നതമാ
കുന്നു ആ കൊട്ടാരം. ലെബാനോനിലെ പർവ്വ
തങ്ങൾപോലെ ഉന്നതമാകുന്നു കൊട്ടാരം.
പക്ഷേ ഞാനതിനെ ഒരു മരുഭൂമിയാക്കും. ഈ
കൊട്ടാരം ജനവാസമില്ലാത്ത ഒരു ശൂന്യനഗരം
പോലെയാകും.

7കൊട്ടാരം തകർക്കാൻ ഞാൻ ആളെ അയ
യ്ക്കും. ആ വസതി തകർക്കാനുള്ള ആയുധം
അവർക്കുണ്ടായിരിക്കും. നിന്റെ ശക്തവും
മനോഹരവുമായ ദേവദാരു ഉത്തരങ്ങൾ അവർ
മുറിച്ചിടും. അവർ ആ ഉത്തരങ്ങളെ തീയിലെ
റിയും.

8"അനേകം രാഷ്ട്രക്കാർ ഈ നഗരത്തിലൂടെ
കടന്നുപോകും. അവർ പരസ്പരം ചോദിക്കും,
'എന്തിനാണ് യഹോവ യെരൂശലേമിനോട് ഈ
കൊടുംക്രൂരത ചെയ്തത്? യെരൂശലേം അത്ര
മഹത്തായ ഒരു നഗരമായിരുന്നു.' 9ആ ചോദ്യ
ത്തിനുള്ള ഉത്തരം ഇതായിരിക്കും: 'യെഹൂദയി
ലെ ജനം തങ്ങളുടെ ദൈവമാകുന്ന യഹോവയു
മായുണ്ടാക്കിയിരുന്ന കരാറിൽനിന്നും മാറിയതി
നാലാണ് ദൈവം യെരൂശലേമിനെ നശിപ്പി
ച്ചത്. അവർ അന്യദൈവങ്ങളെ ആരാധിക്കുക
യും ശുശ്രൂഷിക്കുകയും ചെയ്തു'"

## യെഹോവാഹാസുരാജാവി നെതിരെയുള്ള വിധി

10മരണമടഞ്ഞ രാജാവിനെച്ചൊല്ലി കരയ
രുത്. അവനായി വിലപിക്കരുത്. എന്നാൽ ഇവി
ടം വിട്ടുപോകേണ്ട രാജാവിനായി വലുതായി
കരയുക. അവൻ ഒരിക്കലും തിരിച്ചുവരില്ലാത്ത
തിനാൽ അവനായി കരയുക. അവൻ ഇനി
യൊരിക്കലും തന്റെ മാതൃദേശം കാണില്ല.

11യോശീയാവിന്റെ പുത്രനായ ശല്ലൂമിനെ
(യെഹോവാഹാസ്)പ്പറ്റി യഹോവ പറയുന്നത്
ഇതാകുന്നു. (തന്റെ പിതാവായ യോശീയാവ്
മരിച്ചതിനെത്തുടർന്ന് ശല്ലൂം യെഹൂദയുടെ
രാജാവായി.) "യെഹോവാഹാസ് യെരൂശലേ
മിൽനിന്നും ദൂരേക്കു പോയി. അവനിനി ഒരി
ക്കലും യെരൂശലേമിലേക്കു തിരിച്ചുവരികയില്ല.
12ഈജിപ്തുകാർ പിടിച്ചുകൊണ്ടുപോയ
സ്ഥലത്തുവച്ച് യെഹോവാഹാസ് മരിക്കും.
അയാൾ ഈ ദേശം വീണ്ടും കാണുകയില്ല."

## യെഹോയാക്കീംരാജാവിനെതി രെയുള്ള വിധി

13യെഹോയാക്കീംരാജാവിന് മഹാകഷ്ടം.
അവൻ തിന്മചെയ്യുന്നതിനാൽ അവനു തന്റെ
കൊട്ടാരം നിർമ്മിക്കാം. ജനങ്ങളെ വഞ്ചിക്കുന്ന
തിനാൽ അവന് മാളികമുറികൾ പണിയാം.
തന്റെ ജനത്തെക്കൊണ്ട് അവൻ കൂലിയില്ലാതെ
വേലചെയ്യിക്കുകയാണ്.

14യെഹോയാക്കീം പറയുന്നു, "ഞാൻ എനി
ക്കായി ഒരു വലിയ കൊട്ടാരം പണിയും. അതി
നു വലിയ മാളികമുറികളുമുണ്ടായിരിക്കും."
അതിനാൽ അവൻ വലിയ ജനാലകളുമായി
വസതി പണിതു. അവൻ ദേവദാരുത്തടി
കൊണ്ട് പാളികൾ പതിച്ച്, അതിന്മേൽ ചുവ
ന്ന ചായം പൂശി.

15യെഹോയാക്കീമേ, നിന്റെ വസതിയിൽ
നിറയെ ദേവദാരുമരമുള്ളത് നിന്നെ മഹാരാജാ
വാക്കില്ല. നിന്റെ പിതാവായ യോശീയാവ്
ഭക്ഷണപാനീയങ്ങൾകൊണ്ടു തൃപ്തിപ്പെട്ടു.
ശരിയും ന്യായവും യോശീയാവ് പ്രവർത്തി
ച്ചു. അതിനാൽ അയാൾക്കെല്ലാം ശരിയായി
ഭവിച്ചു.

16പാവങ്ങളെയും ആവശ്യക്കാരെയും യോശീ
യാവ് സഹായിച്ചു. അതിനാൽ അയാൾക്കെ
ല്ലാം നല്ലതായി ഭവിച്ചു. യെഹോയാക്കീമേ,
'ദൈവത്തെ അറിയുക എന്നാലെന്താണർ
ത്ഥം?" നേരായി ജീവിക്കുക, നീതിമാനായിരി
ക്കുക. പാവങ്ങളെയും ആവശ്യക്കാരെയും
സഹായിക്കുക എന്നാണിതിനർത്ഥം. യഹോവ
യിൽനിന്നുള്ളതായിരുന്നു ഈ സന്ദേശം.

17യെഹോയാക്കീം, നിന്റെ സ്വന്തം ലാഭം
മാത്രമേ നിന്റെ കണ്ണുകൾ തേടുന്നുള്ളൂ. നിന
ക്കായി കൂടുതൽ നേടുകയെന്നതേ നീ ചിന്തി
ക്കുന്നുള്ളൂ. നിഷ്കളങ്കരെ വധിക്കാൻ നീ ആഗ്ര
ഹിക്കുന്നു. അന്യരുടെ വസ്തുക്കളപഹരിക്കാൻ
നീ ആഗ്രഹിക്കുന്നു.

18അതിനാൽ, യോശീയാവിന്റെ പുത്രനായ
യെഹോയാക്കീംരാജാവിനോട് യഹോവ ഇതു
പറയുന്നു: "യെഹൂദയിലെ ജനം യെഹോയാ
ക്കീമിനായി നിലവിളിക്കയില്ല. 'ഓ എന്റെ
സഹോദരാ, യെഹോയാക്കീമിനെപ്പറ്റി ഞാൻ
വളരെ വ്യസനിക്കുന്നു! ഓ എന്റെ സഹോദരീ,
യെഹോയാക്കീമിനെപ്പറ്റി ഞാൻ വളരെ വ്യസ
നിക്കുന്നു!' എന്ന് അവർ പരസ്പരം പറയുക
യില്ല. യെഹൂദയിലെ ജനം യെഹോയാക്കീമി
നായി കരയുകയില്ല, 'ഓ യജമാനനേ, ഞാൻ
വളരെ ദു:ഖിതനാണ്! ഓ രാജാവേ ഞാൻ
വളരെ ദു:ഖിതനാണ്!' എന്ന് അവർ അവനെ
പ്പറ്റി പറയുകയില്ല.

19യെഹോയാക്കീമിനെ യെരൂശലേംകാർ ഒരു
കഴുതയെ എന്നപോലെ കുഴിച്ചിടും. അവന്റെ
ശവം അവർ വെറുതെ വലിച്ചിഴച്ചുകൊണ്ടു
പോകും. അവന്റെ ശവം അവർ യെരൂശലേമി
ന്റെ കവാടങ്ങൾക്കു വെളിയിലേ ക്കെറിയുക
യും ചെയ്യും.

20"യെഹൂദയേ, ലെബാനോൻപർവ്വതത്തി
ലേക്കു കയറി നിലവിളിക്കുക. നിന്റെ ശബ്ദം
ബാശാനിലെ പർവ്വതങ്ങളിൽ കേൾക്കട്ടെ.
അബാരീംപർവ്വതങ്ങളിൽ നിലവിളിക്കുക.
എന്തുകൊണ്ടെന്നാൽ നിന്റെ 'സ്നേഹിത
ന്മാർ' എല്ലാം നശിപ്പിക്കപ്പെടും.

21യെഹൂദയേ, നിനക്കു സുരക്ഷിതത്വം
തോന്നി. പക്ഷേ ഞാൻ നിന്നെ താക്കീതു
ചെയ്തു! ഞാൻ നിന്നെ താക്കീതു ചെയ്തെ

ങ്കിലും നീ കേട്ടില്ല. ചെറുപ്പകാലം മുതൽക്കു
തന്നെ നീ ഇങ്ങനെയാണ് ജീവിച്ചിരിക്കുന്നത്.
യെഹൂദയേ, ചെറുപ്പകാലം മുതൽക്കു തന്നെ
നീയെന്നെ അനുസരിച്ചിട്ടുമില്ല.
22യെഹൂദയേ, ഞാൻ തന്ന ശിക്ഷ ഒരു കൊടു
ങ്കാറ്റുപോലെവരും. അതു നിൻെറ ഇടയന്മാരെ
മുഴുവൻ പറത്തിക്കളയുകയും ചെയ്യും. ചില
വിദേശ രാജ്യങ്ങൾ നിന്നെ സഹായിച്ചേക്കുമെ
ന്നു നീ കരുതി. എന്നാൽ ആ രാഷ്ട്രങ്ങളും
തോല്പിക്കപ്പെടും. അപ്പോൾ നീ യഥാർത്ഥ
മായും നിരാശനാകും. നിൻെറ സകല ദുഷ്പ്ര
വൃത്തികളിലും നീ അപമാനിതയാകും.
23രാജാവേ, പർവ്വതത്തിൻെറ അത്യുന്നതങ്ങ
ളിലുള്ള, ദേവദാരുകൊണ്ടുണ്ടാക്കിയ സ്വന്തം
വസതിയിൽ നീ വസിക്കുന്നു. ആ തടികൊണ്ടു
വന്ന ലെബാനോനിൽത്തന്നെ നീ വസിക്കു
മ്പോലെയാണത്. നിൻെറ വലിയ വസതി
യിൽ, പർവ്വതത്തിൽ സുരക്ഷിതനെന്ന് നീ കരു
തുന്നു. പക്ഷേ ശിക്ഷ വരുമ്പോൾ നീ ശരിക്കും
ഞരങ്ങും. പ്രസവിക്കുന്ന സ്ത്രീയെപ്പോലെ
നിനക്കു വേദനയുണ്ടാകും."

### യെഹോയാഖീൻരാജാവിനെതി രെയുള്ള വിധി

24"ഞാൻ ജീവിക്കുമ്പോലെ നിശ്ചയമായും,"
യഹോവയിൽനിന്നുള്ളതാകുന്നു ഈ സന്ദേശം,
"യെഹൂദയുടെ രാജാവും യെഹോയാക്കീമി
ൻെറ പുത്രനുമായ യെഹോയാഖീൻ, നിന്നോടു
ഞാനിങ്ങനെ ചെയ്യും. എൻെറ വലതുകൈ
യിലെ അടയാളമോതിരമായിരുന്നു നീയെ
ങ്കിലും ഇപ്പോൾ നിന്നെ ഞാൻ പറിച്ചെടുക്കും.
25നിന്നെ ഞാൻ ബാബിലോൺരാജാവായ നെ
ബൂഖദ്നേസരിനും ബാബിലോൺകാർക്കും
നൽകും. നിങ്ങൾ ഭയപ്പെടുന്നവരാണവർ. അവ
ർക്കു നിന്നെ കൊല്ലണം. 26നിന്നെയും നിൻെറ
അമ്മയേയും നിങ്ങളിലൊരാളും ജനിച്ചു വീഴാ
ത്ത മറ്റൊരു രാജ്യത്തേക്കു ഞാൻ എറിയും.
നീയും നിൻെറ അമ്മയും ആ രാജ്യത്തു മരിക്കും.
27യെഹോയാഖീൻ, നിനക്കു നിൻെറ ദേശത്തേ
ക്കു മടങ്ങിവരണമെന്നു തോന്നും- പക്ഷേ നീ
ഒരിക്കലും തിരിച്ചു വരാനനുവദിക്കപ്പെടില്ല."
28ആരോ വലിച്ചെറിഞ്ഞ ഒരു പൊട്ടിയ കലം
പോലെയാണ് കൊന്യാവ് (യെഹോയാഖീൻ).
ആർക്കും വേണ്ടാത്ത ഒരു കലം പോലെയാണ
വൻ. യെഹോയാഖീനും അവൻെറ കുട്ടികളും
എന്തുകൊണ്ട് വലിച്ചെറിയപ്പെടും? എന്തു
കൊണ്ട് അവരൊരു വിദേശരാജ്യത്തേക്കെറിയ
പ്പെടും?
29ദേശമേ, ദേശമേ, യെഹൂദാദേശമേ! യഹോ
വയുടെ സന്ദേശം ശ്രവിക്കുക!
30യഹോവ പറയുന്നു, "യെഹോയാഖീനെ
ക്കുറിച്ചുള്ള ഈ കാര്യം എഴുതിവയ്ക്കുക:
'അവൻ മക്കളില്ലാത്തവനാകുന്നു. തൻെറ ജീവി
തകാലത്ത് യെഹോയാഖീൻ വിജയം നേടില്ല.
അവൻെറ മക്കളിലാരും ദാവീദിൻെറ സിംഹാ
സനത്തിലിരിക്കുകയുമില്ല. അവൻെറ കുട്ടിക
ളിലാരും യെഹൂദാ ഭരിക്കുകയില്ല.'"

23 "യെഹൂദക്കാരുടെ ഇടയന്മാർക്ക് മഹാ
കഷ്ടം. ആ ഇടയന്മാർ ആടുകളെ നശി
പ്പിക്കുകയാണ്. എൻെറ പുൽമേട്ടിൽനിന്നും
അവർ ആടുകളെ നാലുപാടേക്കും ഓടിക്കു
കയാണ്." യഹോവയിൽനിന്നുള്ള സന്ദേശമാ
യിരുന്നു അത്.
2ആ ഇടയന്മാർ (നേതാക്കൾ) എൻെറ ജന
ത്തിൻെറ കാര്യത്തിൽ ഉത്തരവാദികളാകുന്നു.
യിസ്രായേലിൻെറ ദൈവമാകുന്ന യഹോവ
ആ ഇടയന്മാരോട് ഇപ്രകാരം പറയുന്നു:
"നിങ്ങൾ ഇടയന്മാർ (നേതാക്കൾ) എൻെറ ആടു
കളെ നാലുപാടേക്കും ഓടിച്ചിരിക്കുന്നു.
നിങ്ങൾ അവരെ ബലമായി ഓടിച്ചിരിക്കുന്നു.
നിങ്ങൾ അവരെ പരിപാലിച്ചിരുന്നുമില്ല.
പക്ഷേ നിങ്ങളെ ഞാൻ കൈകാര്യം ചെയ്യും-
നിങ്ങൾ ചെയ്ത തിന്മകൾക്ക് നിങ്ങളെ ഞാൻ
ശിക്ഷിക്കും."-യഹോവയിൽനിന്നുള്ള സന്ദേശ
മാകുന്നു ഇത്- 3"എൻെറ ആടുകളെ (ജനത)
ഞാൻ അന്യരാഷ്ട്രങ്ങളിലേക്കയച്ചു. പക്ഷേ
എൻെറ ആടുകളിൽ അവശേഷിക്കുന്നവയെ
ഞാൻ സമാഹരിക്കും. അവരെ ഞാൻ അവരുടെ
പുൽമേട്ടിലേക്കു (രാജ്യം) തിരികെ കൊണ്ടു
വരികയും ചെയ്യും. എൻെറ ആടുകൾ സ്വന്തം
പുൽമേട്ടിലേക്കു തിരികെ വരുമ്പോൾ അവർക്ക്
നിരവധി കുട്ടികളുണ്ടായി അവർ എണ്ണത്തിൽ
വളരും. 4എൻെറ ആടുകൾക്കുമേൽ ഞാൻ പുതി
യ ഇടയന്മാരെ വയ്ക്കും. ആ ഇടയന്മാർ എൻെറ
ആടുകളെ പരിപാലിക്കുകയും ചെയ്യും.
എൻെറ ആടുകൾ ഭയന്നു നിലവിളിക്കില്ല.
എൻെറ ആടുകളിലൊന്നും നഷ്ടപ്പെടുകയു
മില്ല." യഹോവയിൽനിന്നുള്ളതായിരുന്നു ഈ
സന്ദേശം.

### നീതിമാനായ "മുള"

5യഹോവയിൽനിന്നുള്ള സന്ദേശമായിരുന്നു
ഇത്, "ഞാൻ നല്ലൊരു 'മുള' കിളിർപ്പിക്കുന്ന
കാലം വരുന്നു. വിവേകത്തോടെ രാജ്യം ഭരി
ക്കുന്ന ഒരു രാജാവായിരിക്കും അവൻ. ന്യായവും
ശരിയുമായത് അവൻ ദേശത്തു ചെയ്യും.
6ആ നല്ല 'മുള'യുടെ കാലത്ത് യെഹൂദക്കാർ
രക്ഷിക്കപ്പെടും. യിസ്രായേൽ സുരക്ഷിതത്വ
ത്തിൽ വസിക്കുകയും ചെയ്യും. ഇതായിരിക്കും
അവൻെറ നാമം: യഹോവ നമ്മുടെ നന്മയാ
കുന്നു.
7"അതിനാൽ സമയം വരവായി." യഹോവ
യിൽനിന്നുള്ള സന്ദേശമാകുന്നു ഇത്. "പഴയ
വാഗ്ദാനത്തെപ്പറ്റി ജനം പറയാത്ത കാലം വര
വായി, 'യഹോവ ജീവിക്കുമ്പോലെ നിശ്ചയമാ
യും യിസ്രായേൽജനതയെ ഈജിപ്തിൽ
നിന്നും പുറത്തേക്കു കൊണ്ടുവന്നത് യഹോവ
യാകുന്നു.' എന്നതാണ് പഴയ പ്രതിജ്ഞ.
8എന്നാൽ ജനം പുതിയ ചിലതു പറയും,
അവർ പറയും, 'യഹോവ ജീവിക്കുമ്പോലെ
നിശ്ചയമായും വടക്കൻദേശത്തുനിന്നും ജന
ത്തെ മോചിപ്പിച്ചവൻ യഹോവയാകുന്നു.
താൻ അയച്ചിരുന്ന സകലരാജ്യങ്ങളിൽനിന്നും
അവൻ അവരെ മോചിപ്പിച്ചു.' അനന്തരം യി
സ്രായേൽജനത അവരുടെതന്നെ ദേശത്തു
വസിക്കുകയും ചെയ്യും."

### വ്യാജപ്രവാചകർക്കെതി രെയുള്ള വിധി

9പ്രവാചകർക്കൊരു സന്ദേശം: ഞാൻ വളരെ
ദു:ഖിതനാകുന്നു- എൻെറ ഹൃദയം തകരുന്നു.
എൻെറ അസ്ഥികളെല്ലാം വിറയ്ക്കുന്നു. യിരെ
മ്യാവെന്ന ഞാൻ യഹോവയാലും അവൻെറ
വിശുദ്ധവാക്കുകളാലും ഒരു കുടിയനെപ്പോലെ
യായിരിക്കുന്നു.
10വ്യഭിചാരപാപം ചെയ്യുന്നവരെക്കൊണ്ടു
നിറഞ്ഞിരിക്കുകയാണ് യെഹൂദാ ദേശം. പല

തരത്തിലും അവിശ്വസ്തരാണവർ. യഹോവ
ദേശത്തെ ശപിക്കുകയും അത് വളരെ വരളു
കയും ചെയ്തു. മേച്ചിൽപ്പുറങ്ങളിൽ ചെടികൾ
വരണ്ടുണങ്ങുന്നു. വയലുകൾ മരുഭൂമിപോലെ
യായിരിക്കുന്നു. പ്രവാചകർ ദുഷ്ടന്മാരാകുന്നു.
ആ പ്രവാചകർ തങ്ങളുടെ സ്വാധീനവും
ശക്തിയും തെറ്റായരീതിയിലുപയോഗിക്കുന്നു.
11“പ്രവാചകരും പുരോഹിതന്മാർ പോലും
ദുഷ്ടരാകുന്നു. എന്റെ സ്വന്തം ആലയത്തിൽ
അവർ തിന്മ ചെയ്യുന്നത് ഞാൻ കണ്ടിരുന്നു.”
യഹോവയിൽ നിന്നുള്ളതായിരുന്നു ഈ
സന്ദേശം.
12“അവർക്കു ഞാൻ സന്ദേശങ്ങൾ നൽകുന്ന
തു നിർത്തും. അതവരെ ഇരുട്ടിൽ നടത്തുമ്പോ
ലെയായിരിക്കും. ആ പ്രവാചകന്മാർക്കും
പുരോഹിതർക്കും അതു തെന്നുന്ന വഴിയിലൂടെ
പോകുമ്പോലെയായിരിക്കും. അവർ ആ ഇരു
ട്ടിൽ വീഴുകയും ചെയ്യും. അവർക്കു ഞാൻ
ദുരന്തം നൽകും. ആ പ്രവാചകരെയും പുരോ
ഹിതന്മാരെയും ഞാൻ ശിക്ഷിക്കും.” യഹോവ
യിൽ നിന്നുള്ളതായിരുന്നു ഈ സന്ദേശം.

13“ശമര്യയിലെ പ്രവാചകർ തിന്മ ചെയ്യുന്ന
ത് ഞാൻ കണ്ടു. വ്യാജദൈവമായ ബാലിന്റെ
നാമത്തിൽ അവർ പ്രവചിക്കുന്നതു ഞാൻ
കണ്ടു. ആ പ്രവാചകർ യിസ്രായേൽജനതയെ
യഹോവയിൽ നിന്നകറ്റി.
14യെഹൂദയിലെ പ്രവാചകന്മാർ ഈ തിന്മ
കൾ യെരൂശലേമിൽ ചെയ്യുന്നത് ഞാൻ കണ്ടി
രിക്കുന്നു. ഈ പ്രവാചകന്മാർ വ്യഭിചാരപാപം
ചെയ്യുന്നു. അവർ നുണകൾക്കു ചെവികൊടു
ത്തു- ആ വ്യാജ ഉപദേശങ്ങൾ അനുസരിക്കുക
യും ചെയ്തു. ദുഷ്ടന്മാരെ ക്കൊണ്ട് തിന്മകൾ
ചെയ്യിക്കാൻ അവർ പ്രോത്സാഹിപ്പിക്കുന്നു.
അതിനാൽ ജനം പാപം ചെയ്യുന്നതവസാനി
പ്പിച്ചില്ല. അവർ സൊദോംകാരെപ്പോലെയാ
കുന്നു. യെരൂശലേം ഇപ്പോളെനിക്കു ഗൊമോറാ
പോലെയാകുന്നു.”
15അതിനാൽ സർവ്വശക്തനായ യഹോവ
പ്രവാചകന്മാരെപ്പറ്റി പറയുന്നത് ഇതാകുന്നു:
“ആ പ്രവാചകരെ ഞാൻ ശിക്ഷിക്കും. വിഷ
മുള്ള ഭക്ഷണവും ജലവും കഴിക്കുമ്പോലെയാ
യിരിക്കും ശിക്ഷ. പ്രവാചകർ ഒരാത്മീയരോഗം
അഴിച്ചു വിട്ടു. ആ രോഗം രാജ്യത്താകമാനം
പടർന്നു. അതിനാൽ ആ പ്രവാചകന്മാരെ
ഞാൻ ശിക്ഷിക്കും. യെരൂശലേമിലെ പ്രവാചക
രിൽനിന്നാണ് ആ രോഗം വന്നത്.”
16സർവ്വശക്തനായ യഹോവ ഇപ്രകാരം പറ
യുന്നു: “ആ പ്രവാചകന്മാർ നിങ്ങളോടു പറ
യുന്ന കാര്യങ്ങൾക്കു ചെവി കൊടുക്കരുത്.
അവർ നിങ്ങളെ വഞ്ചിക്കാൻ ശ്രമിക്കുകയാണ്.
ആ പ്രവാചകന്മാർ പ്രവചനങ്ങളെപ്പറ്റി സം
സാരിക്കുന്നു. പക്ഷേ അവർക്ക് എന്നിൽനിന്നും
ആ ദർശനം ലഭിക്കയില്ല. അവരുടെ ദർശനങ്ങൾ
അവരുടെതന്നെ മനസ്സിൽനിന്നും വരുന്നു.
17മനുഷ്യരിൽ ചിലർ യഹോവയിൽനിന്നുള്ള
യഥാർത്ഥ സന്ദേശം വെറുക്കുന്നു. അതിനാൽ
ആ പ്രവാചകർ അവർക്കൊരു വ്യത്യസ്ത
സന്ദേശം നൽകുന്നു. അവർ പറയുന്നു, ‘നിങ്ങ
ൾക്കു സമാധാനമുണ്ടായിരിക്കും.’ അവരിൽ
ചിലർ വളരെ കഠിനഹൃദയരാകുന്നു. അവർ
തോന്നിയതുപോലെ മാത്രം പ്രവർത്തിക്കുന്നു.
അതിനാൽ ആ പ്രവാചകർ പറയുന്നു, ‘നിങ്ങൾ
ക്കൊരു ദോഷവും സംഭവിക്കില്ല!’

18പക്ഷേ ഈ പ്രവാചകരിലാരും സ്വർഗ്ഗീയ
സഭയിൽ എഴുന്നേറ്റു നിന്നിരുന്നില്ല. അവരി
ലാരും യഹോവയുടെ സന്ദേശം കാണുകയോ
കേൾക്കുകയോ ചെയ്തിരുന്നില്ല. അവരിലാരും
യഹോവയുടെ സന്ദേശത്തിന് കാര്യമായ ശ്രദ്ധ
കൊടുത്തിരുന്നില്ല.
19ഇനി, യഹോവയിൽ നിന്നുള്ള ശിക്ഷ
പേമാരി പോലെ വന്നെത്തും. യഹോവയുടെ
കോപം ചുഴലിക്കൊടുങ്കാറ്റു പോലെയായിരി
ക്കും. അത് ആ ദുഷ്ടന്മാരുടെ തലയിൽ തകർത്ത
ടിച്ചു വന്നു പതിക്കും.
20തന്റെ പദ്ധതികൾ പൂർണ്ണമാകും വരെ
യഹോവയുടെ കോപം ശമിക്കുകയില്ല. ആ
ദിവസം കഴിയുമ്പോൾ നിങ്ങൾക്കതു വ്യക്തമാ
യും മനസ്സിലാകും.
21ഞാൻ ആ പ്രവാചകന്മാരെ അയച്ചില്ല.
പക്ഷേ അവർ തങ്ങളുടെ സന്ദേശം പറയാൻ
ഓടി. ഞാൻ അവരോടു സംസാരിച്ചില്ല. പക്ഷേ
അവർ എന്റെ നാമത്തിൽ പ്രസംഗിച്ചു.
22അവർ എന്റെ സ്വർഗ്ഗീയസഭയിൽ എഴു
ന്നേറ്റു നിന്നിരുന്നെങ്കിൽ, അവർ എന്റെ സന്ദേ
ശം യെഹൂദക്കാരോടു പറഞ്ഞേനെ. തിന്മകൾ
ചെയ്യുന്നതിൽനിന്നും അവർ ജനത്തെ തട
ഞ്ഞേനെ. ദുഷ്ടതകൾ ചെയ്യുന്നതിൽനിന്നും
അവർ ജനത്തെ തടഞ്ഞേനെ.”
23“ഞാൻ ദൈവമാകുന്നു, ഞാനെപ്പോഴും
അടുത്തുമാണ്!” യഹോവയിൽ നിന്നുള്ളതാണ്
ഈ സന്ദേശം. “ഞാൻ വളരെ ദൂരെയല്ല!
24ഒരു വ്യക്തി ചിലപ്പോൾ എന്നിൽനിന്നും
ഒളിച്ചിരുന്നേക്കാം. എന്നാൽ അവനെ കാണുക
എനിക്കെളുപ്പമാണ്. എന്തുകൊണ്ടെന്നാൽ, ഭൂമി
യിലും സ്വർഗ്ഗത്തിലും ഞാൻ എല്ലായിടവു
മുണ്ട്!” യഹോവയാണിക്കാര്യങ്ങൾ പറഞ്ഞത്.

25“എന്റെ നാമത്തിൽ നുണകൾ പ്രസംഗി
ക്കുന്ന പ്രവാചകരുണ്ട്. അവർ പറയുന്നു, ‘എനി
ക്കൊരു സ്വപ്നം കിട്ടിയിരിക്കുന്നു! എനിക്കൊ
രു സ്വപ്നം കിട്ടിയിരിക്കുന്നു!’ അവർ അക്കാര്യ
ങ്ങൾ പറയുന്നതു ഞാൻ കേട്ടു. 26ഇതെത്രകാലം
തുടരും? ആ പ്രവാചകന്മാർ നുണകൾ ചിന്തി
ക്കുന്നു. എന്നിട്ടവർ ആ നുണകൾ ജനത്തെ
പഠിപ്പിക്കുന്നു. 27യെഹൂദക്കാരെക്കൊണ്ട്
എന്റെ നാമം വിസ്മരിപ്പിക്കാനാണ് പ്രവാച
കർ ശ്രമിക്കുന്നത്. ഈ വ്യാജസ്വപ്നങ്ങളെപ്പറ്റി
പരസ്പരം പറഞ്ഞു കൊണ്ടാണവർ ഇതു
ചെയ്യുന്നത്. എന്റെ ജനത്തെക്കൊണ്ട് എന്നെ
വിസ്മരിപ്പിക്കാനാണവരുടെ ശ്രമം. അവരുടെ
പൂർവ്വികന്മാർ എന്നെ മറന്നതുപോലെ. അവരു
ടെ പൂർവ്വികന്മാർ എന്നെ മറക്കുകയും വ്യാജ
ദൈവമായ ബാലിനെ ആരാധിക്കുകയും ചെ
യ്തു. 28വയ്ക്കോലെന്നത് ഗോതമ്പല്ല! അതേ
പോലെ ആ പ്രവാചകരുടെ സ്വപ്നങ്ങൾ
എന്നിൽ നിന്നുള്ള സന്ദേശങ്ങളല്ല. ഒരുവന്
ഈ സ്വപ്നങ്ങളെപ്പറ്റി പറയണമെന്നുണ്ടെ
ങ്കിൽ അവൻ പറഞ്ഞുകൊള്ളട്ടെ. പക്ഷേ
എന്റെ സന്ദേശം കേൾക്കുന്നവന് സത്യസന്ധ
മായി എന്റെ സന്ദേശം പറയാനിടയാകട്ടെ.
29എന്റെ സന്ദേശം ഒരഗ്നിപോലെയാണ്”-
യഹോവയിൽനിന്നുള്ളതാകുന്നു ഈ സന്ദേശം-
“പാറപൊട്ടിക്കുന്ന ചുറ്റിക പോലെയാണത്.
30“അതിനാൽ ഞാൻ വ്യാജപ്രവാചകർക്കെ
തിരാകുന്നു.”-യഹോവയിൽ നിന്നുള്ളതാകുന്നു
ഈ സന്ദേശം-“ഈ പ്രവാചകർ എന്റെ വാക്കു
കൾ പരസ്പരം മോഷ്ടിച്ചുകൊണ്ടിരിക്കുകയാ

ണ്.* 31ഞാൻ ഈ വ്യാജപ്രവാചകർക്കെതിരാ
കുന്നു.” യഹോവയിൽനിന്നുള്ള സന്ദേശമാ
കുന്നു ഇത്- “അവർ സ്വന്തം വാക്കുകളുപയോ
ഗിക്കുകയും അത് എന്നിൽ നിന്നുള്ളതാണെന്നു
നടിക്കുകയും ചെയ്യുന്നു. 32വ്യാജസ്വപ്നങ്ങൾ
പ്രസംഗിക്കുന്ന പുരോഹിതന്മാർക്കു ഞാനെതി
രാകുന്നു.” യഹോവയിൽ നിന്നുള്ളതാകുന്നു
ഈ സന്ദേശം-“അവർ എന്റെ ജനത്തെ നുണ
കളും വ്യാജഉപദേശങ്ങളുംകൊണ്ട് വഴിതെറ്റി
ക്കുന്നു. ജനത്തെ പഠിപ്പിക്കാൻ ആ പ്രവാച
കരെ ഞാൻ അയച്ചിട്ടില്ല. എനിക്കായി എന്തെ
ങ്കിലും ചെയ്യാൻ അവരോടു ഞാനൊരിക്കലും
കല്പിച്ചിട്ടില്ല. അവർക്ക് യെഹൂദയിലെ ജനങ്ങ
ളെ സഹായിക്കാൻ കഴികയില്ലതന്നെ.” യഹോ
വയിൽനിന്നുള്ളതാകുന്നു ഈ സന്ദേശം.

### യഹോവയിൽനിന്നുള്ള ദു:ഖസന്ദേശം

33“യെഹൂദക്കാരോ ഒരു പ്രവാചകനോ
പുരോഹിതനോ നിന്നോടു ചോദിച്ചേക്കാം,
‘യിരെമ്യാവേ, യഹോവയുടെ പ്രഖ്യാപനം
എന്താണ്?’ നീ അവരോടിങ്ങനെ മറുപടി പറ
യണം, ‘നിങ്ങൾ യഹോവയ്ക്കു ഒരു മഹാഭാര
മാകുന്നു. ഈ മഹാഭാരത്തെ ഞാൻ നിലത്തെ
റിയുകയും ചെയ്യും.’” യഹോവയിൽ നിന്നുള്ള
താണ് ഈ സന്ദേശം.

34“ഒരു പ്രവാചകനോ പുരോഹിതനോ
അല്ലെങ്കിൽ ജനങ്ങളിലൊരുവനോ പറഞ്ഞേ
ക്കാം, ‘യഹോവയിൽനിന്നുള്ള ഒരു പ്രഖ്യാപന
മാണിത്...’ അയാൾ നുണ പറഞ്ഞു. അതിനാൽ
അയാളെയും അയാളുടെ മുഴുവൻ കുടുംബ
ത്തെയും ഞാൻ ശിക്ഷിക്കും. 35ഇതായിരിക്കും
നീ ഓരോരുത്തരോടും പറയുക: ‘യഹോവയെ
ന്താണു മറുപടി നൽകിയത്?’ അഥവാ ‘യഹോ
വയെന്താണു പറഞ്ഞത്?’ 36പക്ഷേ ‘യഹോവ
യുടെ പ്രഖ്യാപനം (മഹാഭാരം)’ എന്ന വചനം
നീ വീണ്ടുമൊരിക്കലും ഉപയോഗിക്കില്ല.
യഹോവയുടെ സന്ദേശം ഒരുത്തർക്കും ഒരു ഭാര
മായിരിക്കരുത് എന്നതിനാലാണത്. പക്ഷേ
നമ്മുടെ ദൈവത്തിന്റെ വചനം നീ മാറ്റി.
അവനാകുന്നു ജീവിക്കുന്ന ദൈവം. സർവ്വശക്ത
നായ യഹോവ!

37“ദൈവത്തിന്റെ വചനങ്ങളെപ്പറ്റി നിനക്കു
പഠിക്കണമെങ്കിൽ ‘യഹോവ നിനക്കെന്തു മറു
പടി തന്നു?’ എന്ന് ഒരു പ്രവാചകനോടു ചോദി
ക്കുക. അല്ലെങ്കിൽ ‘യഹോവ എന്തു പറഞ്ഞു?’
എന്നു ചോദിക്കുക. 38പക്ഷേ, ‘എന്തായിരുന്നു
യഹോവയുടെ പ്രഖ്യാപനം?’ എന്നു ചോദിക്ക
രുത്. ഈ വാക്കുകൾ നീ ഉപയോഗിച്ചാൽ,
യഹോവ നിന്നോടിപ്രകാരം പറയും: ‘എന്റെ
സന്ദേശത്തെ നീ ‘യഹോവയിൽ നിന്നുള്ള
പ്രഖ്യാപനം’ എന്നു വിളിക്കരുതായിരുന്നു.’ ഈ
വാക്കുകളുപയോഗിക്കരുതെന്ന് നിന്നോടു
ഞാൻ പറഞ്ഞു. 39പക്ഷേ എന്റെ സന്ദേശ
ത്തെ നീയൊരു മഹാഭാരമെന്നു വിളിച്ചു. അതി
നാൽ നിന്നെ ഞാനൊരു മഹാഭാരം പോലെ
എടുക്കുകയും എന്നിൽനിന്നും എറിഞ്ഞു കള
യുകയും ചെയ്യും. യെരൂശലേംനഗരം നിന്റെ
പൂർവ്വികന്മാർക്കു ഞാൻ നൽകി, എന്നാൽ
നിന്നെയും ആ നഗരത്തെയും ഞാൻ ദൂരെയെ
റിയും. 40നിന്നെ എന്നെന്നേക്കും ഞാനൊരു
അപമാനിതനാക്കിത്തീർക്കുകയും ചെയ്യും.
നിന്റെ അപമാനം നീ ഒരിക്കലും മറക്കുക
യില്ല.’”

### നല്ല അത്തിപ്പഴങ്ങളും ചീത്ത അത്തിപ്പഴങ്ങളും

24 യഹോവ എന്നെ ഇക്കാര്യങ്ങൾ കാണി
ച്ചു: യഹോവയുടെ ആലയത്തിനു
മുമ്പിൽ രണ്ടു കൂട അത്തിപ്പഴങ്ങൾ വച്ചിരിക്കു
ന്നതു ഞാൻ കണ്ടു. ബാബിലോൺരാജാവായ
നെബൂഖദ്നേസർ, യെഖൊന്യാവിനെ തടവു
കാരനായി പിടിച്ചതിനു ശേഷമാണ് ഞാൻ
ഈ ദർശനം കണ്ടത്. യെഹോയാക്കീംരാജാവി
ന്റെ പുത്രനായിരുന്നു യെഖൊന്യാവ്. യെ
ഖൊന്യാവും അയാളുടെ പ്രധാന ഉദ്യോഗസ്ഥ
ന്മാരും യെരൂശലേമിൽനിന്നും കൊണ്ടുപോക
പ്പെട്ടു. ബാബിലോണിലേക്കാണവർ കൊണ്ടു
പോകപ്പെട്ടത്. യെഹൂദയിലെ മുഴുവൻ മരപ്പ
ണിക്കാരെയും കൊല്ലന്മാരെയും നെബൂഖദ്നേ
സർ കൊണ്ടുപോയി.) 2ഒരു കൂടയിൽ നല്ല
അത്തിപ്പഴങ്ങളായിരുന്നു. അത്തിപ്പഴക്കാലത്തി
ന്റെ ആദ്യം പഴുത്ത പഴങ്ങളെപ്പോലെയായി
രുന്നു അവ. എന്നാൽ മറ്റേ കൂടയിൽ ചീഞ്ഞ
പഴങ്ങളായിരുന്നു. അവ തിന്നാൻപോലും കൊ
ള്ളാത്തത്ര ചീഞ്ഞവയായിരുന്നു.

3യഹോവ എന്നോടു പറഞ്ഞു, “യിരെമ്യാ
വേ, നീയെന്താണു കാണുന്നത്?” ഞാൻ മറു
പടി പറഞ്ഞു, “ഞാൻ അത്തിപ്പഴങ്ങൾ കാണു
ന്നു. നല്ല അത്തിപ്പഴങ്ങൾ വളരെ നല്ലവയാകു
ന്നു. ചീത്ത അത്തിപ്പഴങ്ങൾ വളരെ ചീഞ്ഞ
വയുമാകുന്നു. അവ തിന്നാൻ കഴിയാത്തത്ര
ചീഞ്ഞതാകുന്നു.”

4അപ്പോൾ യഹോവയിൽനിന്നുള്ള സന്ദേശം
എനിക്കു കിട്ടി. 5യിസ്രായേലിന്റെ ദൈവമാ
കുന്ന യഹോവ പറഞ്ഞു: “യെഹൂദയിലെ ജന
ങ്ങൾ അവരുടെ രാജ്യത്തുനിന്നും കൊണ്ടുപോ
കപ്പെട്ടിരിക്കുന്നു. അവരുടെ ശത്രു അവരെ
ബാബിലോണിലേക്കു കൊണ്ടുവന്നു. അവർ
ഈ നല്ല അത്തിപ്പഴങ്ങൾ പോലെയായിരിക്കും.
അവരോടു ഞാൻ കാരുണ്യം കാട്ടുകയും
ചെയ്യും. 6അവരെ ഞാൻ സംരക്ഷിക്കും. അവരെ
ഞാൻ യെഹൂദാദേശത്തേക്കു തിരികെ കൊണ്ടു
വരും. അവരെ ഞാൻ തകർത്തിടുകയില്ല-അവ
രെ ഞാൻ കെട്ടിയുയർത്തും. അവരെ ഞാൻ
പറിച്ചെടുക്കുകയില്ല- അവർ വളരുന്നതിനായി
അവരെ ഞാൻ നടും. 7അവരെ ഞാൻ എന്നെ
അറിയാനാഗ്രഹിക്കുന്നവരാക്കും. ഞാൻ യഹോ
വയാണെന്ന് അവർ അറിയും. അവർ എന്റെ
ജനവും ഞാൻ അവരുടെ ദൈവവുമാകും. ഞാ
നിങ്ങനെ ചെയ്യുന്നതെന്തെന്നാൽ, ബാബിലോ
ണിലെ ആ തടവുകാർ പൂർണ്ണമനസ്സോടെ
എന്നിലേക്കു തിരിയും.

8“എന്നാൽ, യെഹൂദയിലെരാജാവായ സിദെ
ക്കീയാവ്, തിന്നാൻ കൊള്ളാത്ത ചീഞ്ഞഅത്തി
പ്പഴം പോലെയായിരിക്കും. സിദെക്കീയാവും
അവന്റെ ഉന്നതോദ്യോഗസ്ഥന്മാരും യെരൂശ
ലേമിൽ അവശേഷിക്കുന്നവരും ഈജിപ്തിൽ
വസിക്കുന്ന ആ യെഹൂദക്കാരും ചീഞ്ഞഅത്തി
പ്പഴങ്ങൾ പോലെയായിരിക്കും.

9“അവരെ ഞാൻ ശിക്ഷിക്കും. ഈ ശിക്ഷ
ഭൂമിയിലെ സകലമനുഷ്യരെയും ഞെട്ടിക്കും. ആ
യെഹൂദക്കാരെ ജനം പരിഹസിക്കും. അവ

**ഈ ... മോഷ്ടിച്ചുകൊണ്ടിരിക്കുകയാണ്** തങ്ങളുടെ വാക്കിലും പ്രവൃത്തിയിലും യഥാർത്ഥ പ്രവാകന്മാരെപ്പോലെ നടിക്കുന്ന വ്യാജപ്രവാചകരെപ്പറ്റിയാവാം അവൻ പറയുന്നത്. അങ്ങനെ യഥാർത്ഥ പ്രവാചകനെയും വ്യാജപ്രവാചകനെയും തിരിച്ചറിയാൻ കഴിയാത്ത ജനത്തെ അവർ വഞ്ചിക്കുന്നു.

രെപ്പറ്റി ജനം തമാശകൾ പറയും. ഞാനവരെ
ചിതറിച്ച എല്ലാ സ്ഥലങ്ങളിലും മനുഷ്യർ അവ
രെ ശപിക്കും. 10അവർ ക്കെതിരെ ഞാനൊരു
വാള്, പട്ടിണി, രോഗം എന്നിവ അയയ്ക്കും.
അവരെല്ലാം കൊല്ലപ്പെടുന്നതുവരെ അവരെ
ഞാൻ ആക്രമിക്കും. പിന്നെ അവർ, ഞാനവ
ർക്കും അവരുടെ പൂർവ്വികർക്കുമായി നൽകിയ
ദേശത്തു വസിക്കുകയില്ല.”

## യിരെമ്യാവിൻെറ പ്രസംഗ ത്തിൻെറ സംഗ്രഹം

25 മുഴുവൻ യെഹൂദക്കാരെയും സംബന്ധി
ച്ച് യിരെമ്യാവിനു ലഭിച്ച സന്ദേശം ഇതാ
കുന്നു. യെഹൂദാരാജാവെന്ന നിലയിൽ യെ
ഹോയാക്കീമിൻെറ നാലാം ഭരണവർഷമാണ്
ഈ സന്ദേശം വന്നത്. യോശീയാവിൻെറ പുത്ര
നായിരുന്നു യെഹോയാക്കീം. അദ്ദേഹത്തിൻെറ
നാലാം ഭരണവർഷമെന്നത് നെബൂഖദ്നേസർ
ബാബിലോണിൽ രാജാവായതിൻെറ ഒന്നാം
വർഷമായിരുന്നു. 2യിരെമ്യാപ്രവാചകൻ മുഴു
വൻ യെഹൂദക്കാർക്കും യെരൂശലേംകാർക്കു
മായി നൽകിയ സന്ദേശം ഇതാകുന്നു:
3കഴിഞ്ഞ ഇരുപത്തിമൂന്നു വർഷമായി നിങ്ങ
ൾക്കു ഞാൻ യഹോവയിൽനിന്നുള്ള സന്ദേശം
തുടരെത്തുടരെ നൽകിയിരുന്നു. ആമോസിൻെറ
പുത്രനായ യോശീയാവ് യെഹൂദയിലെ രാജാ
വായതിൻെറ പതിമൂന്നാം വർഷം മുതൽ ഞാ
നൊരു പ്രവാചകനായിരുന്നു. അന്നുമുതൽ
ഇന്നുവരെ യഹോവയിൽനിന്നുള്ള സന്ദേശ
ങ്ങൾ ഞാൻ നിങ്ങൾക്കു തന്നു. പക്ഷേ നിങ്ങൾ
ശ്രദ്ധിച്ചിരുന്നില്ല. 4യഹോവ പിന്നെയും
പിന്നെയും തൻെറ ദാസന്മാരായ പ്രവാചകരെ
നിങ്ങൾക്കിടയിലേക്കയച്ചിരുന്നു. എന്നാൽ
നിങ്ങൾ അവർ പറയുന്നത് ഒട്ടും ശ്രദ്ധിച്ചിരു
ന്നില്ല.
5ആ പ്രവാചകർ പറഞ്ഞു, “മാനസാന്തരപ്പെ
ടുക! ആ തിന്മകൾ ചെയ്യുന്നതവസാനിപ്പി
ക്കുക! നിങ്ങൾ മാറിയാൽ യഹോവ വളരെ
പണ്ട് നിങ്ങൾക്കും നിങ്ങളുടെ പൂർവ്വികർക്കും
എന്നെന്നേക്കുമായി നൽകിയ ദേശത്തേക്കു
മടങ്ങിപ്പോകാം. 6അന്യദൈവങ്ങളെ പിന്തുടര
രുത്. അവരെ സേവിക്കുകയോ ആരാധിക്കുക
യോ ചെയ്യരുത്. മനുഷ്യകരങ്ങളാൽ ഉണ്ടാക്ക
പ്പെട്ടിരിക്കുന്ന വിഗ്രഹങ്ങളെ ആരാധിക്കരുത്.
അത് എനിക്കു നിങ്ങളോടു കോപമുണ്ടാക്കു
കയേ ചെയ്യൂ. അങ്ങനെ ചെയ്യുന്നതു നിങ്ങളെ
സ്വയം മുറിവേല്പിക്കുന്നു.”
7“പക്ഷേ നിങ്ങളെന്നെ ശ്രദ്ധിച്ചില്ല.” യഹോ
വയിൽനിന്നുള്ള സന്ദേശമാകുന്നു ഇത്. “മനു
ഷ്യകരങ്ങളാൽ ഉണ്ടാക്കപ്പെട്ട വിഗ്രഹങ്ങളെ
നിങ്ങളാരാധിച്ചു. അതെന്നെ കോപിഷ്ഠനാക്കു
കയും ചെയ്തു. അതു മാത്രം നിങ്ങളെ മുറി
വേല്പിക്കുന്നു.”
8അതിനാൽ സർവ്വശക്തനായ യഹോവ പറ
യുന്നു, “എൻെറ സന്ദേശങ്ങൾക്ക് നിങ്ങൾ
ചെവിയോർത്തിരുന്നില്ല. 9അതിനാൽ ഞാൻ
ഉടൻതന്നെ വടക്കുള്ള മുഴുവൻ ഗോത്രങ്ങളെ
യും വരുത്തും.” യഹോവയിൽ നിന്നുള്ള സന്ദേ
ശമാകുന്നു ഇത്- “ബാബിലോണിലെ രാജാ
വായ നെബൂഖദ്നേസരിനെ ഞാൻ ഉടനെ
വരുത്തും. അവൻ എൻെറ ദാസനാകുന്നു. അവ
രെ ഞാൻ യെഹൂദാദേശത്തിനും യെഹൂദക്കാർ
ക്കുമെതിരായി കൊണ്ടുവരും. നിങ്ങൾക്കു ചുറ്റി
ലുമുള്ള സകലരാഷ്ട്രങ്ങൾക്കുമെതിരെ ഞാന
വരെ കൊണ്ടുവരും. ആ രാജ്യങ്ങളെ മുഴുവൻ
ഞാൻ നശിപ്പിക്കും. ആ ദേശങ്ങളെ എന്നെന്നേ
ക്കും ഞാനൊരു ശൂന്യമരുഭൂമി പോലെയാക്കും.
മനുഷ്യർ ആ രാഷ്ട്രങ്ങളെ കാണുകയും അവ
എത്രമാത്രം നശിപ്പിക്കപ്പെട്ടിരിക്കുന്നു എന്ന
തിൽ ചൂളം വിളിക്കുകയും ചെയ്യും. 10ആ സ്ഥല
ങ്ങളിലെ ആഹ്ലാദധ്വനിയും സന്തോഷവും
ഞാൻ അവസാനിപ്പിക്കും. അവിടെ വധൂവര
ന്മാരുടെ ആഹ്ലാദശബ്ദം ഇനിയുമുണ്ടായിരി
ക്കുകയില്ല. മനുഷ്യർ ഗോതമ്പുപൊടിക്കുന്ന
ശബ്ദം ഞാനവസാനിപ്പിക്കും. വിളക്കിൻെറ
പ്രകാശം ഞാൻ കെടുത്തും. 11ആ മുഴുവൻ
പ്രദേശവും ഒരു ശൂന്യമരുഭൂമിയാകും. ആ മനു
ഷ്യർ മുഴുവൻ എഴുപതു വർഷത്തേക്കു ബാബി
ലോൺരാജാവിൻെറ അടിമകളാകും.
12“പക്ഷേ എഴുപതുകൊല്ലം കഴിയുമ്പോൾ
ബാബിലോൺരാജാവിനെ ഞാൻ ശിക്ഷിക്കും.
ബാബിലോൺരാഷ്ട്രത്തെ ഞാൻ ശിക്ഷിക്കും.”
-യഹോവയിൽ നിന്നുള്ളതാണ് ഈ സന്ദേശം-
“ബാബിലോണുകാരുടെ ദേശത്തെ അവരുടെ
പാപങ്ങൾ മൂലം ഞാൻ ശിക്ഷിക്കും. ആ ദേശ
ത്തെ എന്നെന്നേക്കും ഞാനൊരു മരുഭൂമിയാക്കി
മാറ്റും. 13ബാബിലോണിന് അനവധി ദോഷ
ങ്ങൾ സംഭവിക്കുമെന്നു ഞാൻ പറഞ്ഞിട്ടുണ്ട്.
അതെല്ലാം സംഭവിക്കും. ആ വിദേശരാഷ്ട്രങ്ങ
ളെപ്പറ്റി യിരെമ്യാവ് പ്രസംഗിച്ചു. ആ മുന്നറി
യിപ്പുകളെല്ലാം ഈ പുസ്തകത്തിൽ എഴുതപ്പെ
ട്ടിരിക്കുന്നു. 14അതെ, ബാബിലോണുകാർക്ക
നിരവധി രാഷ്ട്രങ്ങളെയും ശക്തരായ നിര
വധി രാജാക്കന്മാരെയും സേവിക്കേണ്ടിവരും.
അവരുടെ സകലപ്രവൃത്തികൾക്കും യോജിച്ച
ശിക്ഷ ഞാൻ അവർക്കു നൽകും.”

## ലോകരാഷ്ട്രങ്ങളുടെ വിധി

15യിസ്രായേലിൻെറ ദൈവമാകുന്ന യഹോ
വ ഇപ്രകാരം എന്നോടു പറഞ്ഞു: “യിരെ
മ്യാവേ, എൻെറ കൈയിൽനിന്നും ഈ വീഞ്ഞു
കോപ്പവാങ്ങൂ. ഇതെൻെറ കോപത്തിൻെറ വീ
ഞ്ഞാകുന്നു. നിന്നെ ഞാൻ വ്യത്യസ്ത രാഷ്ട്ര
ങ്ങളിലേക്കയയ്ക്കുകയാണ്. ആ രാഷ്ട്രങ്ങളെ
യൊക്കെ ഈ കോപ്പയിൽനിന്നും കുടിപ്പിക്കുക.
16അവർ ഈ വീഞ്ഞു കുടിക്കും. അവർ ഛർദി
ക്കുകയും ഭ്രാന്തന്മാരെപ്പോലെ പെരുമാറുകയും
ചെയ്യും. ഞാൻ ഉടൻ തന്നെ അയയ്ക്കുന്ന
വാളുമൂലമാണ് അവരങ്ങനെ ചെയ്യുക.”
17അതിനാൽ ഞാൻ യഹോവയുടെ കൈ
യിൽനിന്നും വീഞ്ഞുകോപ്പ എടുത്ത് ആ
രാഷ്ട്രങ്ങളിലേക്കു പോകുകയും അവരെ ആ
കോപ്പയിൽനിന്നും കുടിപ്പിക്കുകയും ചെയ്യും.
18യെരൂശലേംകാർക്കും യെഹൂദക്കാർക്കും ഞാൻ
ഈ വീഞ്ഞു വിളമ്പി യെഹൂദയിലെ രാജാക്ക
ന്മാരെയും ജനനേതാക്കളെയും കോപ്പയിൽ
നിന്നും കുടിപ്പിച്ചു. അവർ ഒരു ശൂന്യമരുഭൂമിയാ
കുന്നതിനാണ് ഞാനങ്ങനെ ചെയ്തത്. ആളു
കൾ ആ സ്ഥലത്തിനു നേർക്കു ചൂളം വിളിക്കു
കയും ശപിക്കുകയും ചെയ്യത്തക്കതരത്തിൽ
ഞാനങ്ങനെ ചെയ്തു. അതു സംഭവിക്കുകയും
ചെയ്തു- യെഹൂദാ ഇപ്പോൾ അങ്ങനെയാ
കുന്നു!
19ഈജിപ്തിലെരാജാവായ ഫറവോനെയും
ഞാൻ കോപ്പയിൽനിന്നും കുടിപ്പിച്ചു. അയാ
ളുടെ ഉദ്യോഗസ്ഥരെയും പ്രധാന ജനനേതാ
ക്കളെയും മുഴുവൻ ജനതയെയും യഹോവ

യുടെ കോപത്തിൻെറ പാനപാത്രത്തിൽ
നിന്നും ഞാൻ കുടിപ്പിച്ചു.
20സകലഅറബികളെയും ഊസ്ദേശത്തെ
സകല രാജാക്കന്മാരെയും ഞാൻ ആ കോപ്പ
യിൽനിന്നും കുടിപ്പിച്ചു.
ഫെലിസ്ത്യദേശത്തെ സകലരാജാക്കന്മാരെ
യും ഞാൻ ആ കോപ്പയിൽനിന്നും കുടിപ്പിച്ചു.
അസ്കലോൻ, ഗസ്സാ, എക്രോൻ, അസ്ദോദിൽ
അവശേഷിക്കുന്ന ഭാഗം എന്നീ നഗരങ്ങളിലെ
രാജാക്കന്മാരെല്ലാമായിരുന്നു അത്.
21പിന്നെ ഞാൻ എദോം, മോവാബ്,
അമ്മോൻ ദേശക്കാരെയും കുടിപ്പിച്ചു.
22ടൈറിലെയും സീദോനിലെയും മുഴുവൻ
രാജാക്കന്മാരെയും ഞാൻ ആ കോപ്പയിൽ
നിന്നും കുടിപ്പിച്ചു.
വിദൂര രാഷ്ട്രങ്ങളിലെ സകല രാജാക്കന്മാ
രെയും ഞാൻ ആ കോപ്പയിൽനിന്നും കുടിപ്പി
ച്ചു. 23ദേദാൻ, തേമാ, ബൂസ് എന്നിവിടങ്ങ
ളിലെ ആളുകളെ ഞാൻ കുടിപ്പിച്ചു. തങ്ങളുടെ
ആലയങ്ങളിൽ മുടിമുറിക്കുന്ന സകലരെയും
ഞാൻ ആ കോപ്പയിൽനിന്നും കുടിപ്പിച്ചു. 24അ
രാബ്യയിലെ സകലരാജാക്കന്മാരെയും ഞാൻ
ആ കോപ്പയിൽനിന്നും കുടിപ്പിച്ചു. ആ രാജാക്ക
ന്മാർ മരുഭൂമിയിൽ വസിക്കുന്നു. 25സിമ്രി,
ഏലാം, മേദ്യാ എന്നിവിടങ്ങളിലെ സകല
രാജാക്കന്മാരെയും ആ കോപ്പയിൽനിന്നും
ഞാൻ കുടിപ്പിച്ചു. 26അടുത്തും അകലെയും
വടക്കുമുള്ള സകലരാജാക്കന്മാരെയും ഞാൻ ആ
കോപ്പയിൽനിന്നും കുടിപ്പിച്ചു. അവർ ഓരോ
രുത്തരെയായിട്ടാണു ഞാൻ കുടിപ്പിച്ചത്. ഭൂമി
യിലുള്ള സകല സാമ്രാജ്യങ്ങളെയും ഞാൻ
യഹോവയുടെ കോപത്തിൻെറ കോപ്പയിൽ
നിന്നും കുടിപ്പിച്ചു. പക്ഷേ, "ശേശാക്കിലെ
രാജാവ്, മറ്റെല്ലാ രാഷ്ട്രങ്ങളും കുടിച്ചതിനു
ശേഷം കുടിക്കും.

27"യിരെമ്യാവേ, യിസ്രായേൽജനതയുടെ
ദൈവമാകുന്ന, സർവ്വശക്തനായ യഹോവ
ഇപ്രകാരം പറയുന്നുവെന്ന് ആ ദേശങ്ങളോടെ
ല്ലാം പറയുക, 'എൻെറ കോപത്തിൻെറ പാത്രം
കുടിക്കുക. ഇതിൽനിന്നും കുടിച്ചു മത്തരായി
ഛർദ്ദിക്കുക! വീഴുക, എണീക്കരുത്. നിങ്ങളെ
കൊല്ലാൻ ഞാനൊരു വാളയയ്ക്കുന്നതിനാൽ
എഴുന്നേൽക്കരുത്.'
28"നിൻെറ കൈയിൽനിന്നും കോപ്പ
വാങ്ങാൻ അവർ മടിക്കും. അവരതു കുടിക്കാൻ
വിസമ്മതിക്കും. പക്ഷേ നീ അവരോടു 'സർവ്വ
ശക്തനായ യഹോവ ഇപ്രകാരം പറയുന്നു:
തീർച്ചയായും നിങ്ങൾ ഈ കോപ്പയിൽനിന്നും
കുടിക്കും! 29ഞാൻ ഇപ്പോൾത്തന്നെ എൻെറ
നാമത്തിൽ അറിയപ്പെടുന്ന യെരൂശലേംനഗര
ത്തിന് ഇതു സംഭവിപ്പിക്കുകയാണ്. നിങ്ങൾ
ശിക്ഷിക്കപ്പെടുകയില്ലെന്നു നിങ്ങൾ കരുതുന്നു
ണ്ടാവും. എന്നാൽ നിങ്ങൾക്കു തെറ്റി. നിങ്ങൾ
ശിക്ഷിക്കപ്പെടും. ഭൂമിയിലെ സകലമനുഷ്യരെ
യും കൊല്ലുന്നതിന് ഞാനൊരു വാളിനെ വിളി
ക്കുന്നു.'" യഹോവയിൽ നിന്നുള്ളതായിരുന്നു
ആ സന്ദേശം.
30"യിരെമ്യാവേ, അവർക്ക് നീ ഈ സന്ദേശം
നൽകും: 'യഹോവ ഉയരെനിന്നും ആക്രോശി
ക്കുന്നു. അവൻ തൻെറ വിശുദ്ധആലയത്തിൽ
നിന്നും വിളിക്കുന്നു! യഹോവ തൻെറ അജഗ
ണ(ജനം)ത്തിനു നേരെ അലറുന്നു! അവൻെറ
ആക്രോശങ്ങൾ വീഞ്ഞിനായി മുന്തിരി പിഴി
യുന്ന മനുഷ്യരുടെ ഗാനങ്ങൾ പോലെ ശബ്ദ
മാർന്നത്.
31ആ ശബ്ദം ഭൂമിയിലെ സകലമനുഷ്യരിലും
എത്തുന്നു. എന്തിൻെറ ശബ്ദമാണിതൊക്കെ?
സകല രാഷ്ട്രങ്ങളിൽ നിന്നുമുള്ള മനുഷ്യരെ
യഹോവ ശിക്ഷിക്കുകയാണ്. മനുഷ്യർക്കെതി
രെയുള്ള തൻെറ വാദങ്ങൾ യഹോവ പറഞ്ഞു,
അവൻ ജനത്തിൻെറ ന്യായവിധി നടത്തി.
ഇപ്പോളവൻ ഒരു വാളുകൊണ്ട് ദുഷ്ടന്മാരെ
കൊല്ലുകയാണ്.'" ഈ സന്ദേശം യഹോവയിൽ
നിന്നുള്ളതായിരുന്നു.
32സർവ്വശക്തനായ യഹോവ പറയുന്നത്
ഇങ്ങനെയാകുന്നു: "വൈകാതെ തന്നെ രാജ്യ
ങ്ങളിൽനിന്നും രാജ്യങ്ങളിലേക്കു ദുരന്തങ്ങൾ
പടരും. ഭൂമിയിലെ സകലവിദൂരദേശങ്ങളിലേ
ക്കും അവ കൊടുങ്കാറ്റുപോലെ വരും!"
33രാജ്യത്തിൻെറ ഒരറ്റത്തുനിന്നും മറ്റെ അറ്റം
വരെ മൃതദേഹങ്ങൾ എത്തും. മരണപ്പെട്ടവർ
ക്കായി ആരും നിലവിളിക്കുകയില്ല. ആ മൃതദേ
ഹങ്ങൾ ആരും എടുത്തു സംസ്കരിക്കുകയില്ല.
അവ ചാണകം പോലെ നിലത്ത് അവശേ
ഷിക്കും.
34ഇടയന്മാരേ, നിങ്ങൾ ആടുകളെ നയിക്ക
ണം. മഹാനേതാക്കളേ, നിലവിളിച്ചു തുടങ്ങുക!
അജപാലകരേ, വേദനകൊണ്ടു നിലത്തു കിട
ന്നുരുളുക. എന്തുകൊണ്ടെന്നാൽ, നിങ്ങളുടെ
കശാപ്പു സമയമായിരിക്കുന്നു. യഹോവ നിങ്ങ
ളുടെ ആടുകളെ ചിതറിക്കും. പൊട്ടിയ ഭരണി
യുടെ കഷണങ്ങൾ ചിതറുമ്പോലെ അവർ
എല്ലായിടവും ചിതറും.
35ഇടയന്മാർക്ക് ഒളിക്കാൻ ഒരിടവുമുണ്ടായി
രിക്കില്ല. ആ നേതാക്കൾ രക്ഷപ്പെടില്ല.
36ഇടയന്മാർ ആക്രോശിക്കുന്നതു ഞാൻ കേൾ
ക്കുന്നു. അജപാലകർ നിലവിളിക്കുന്നതു ഞാൻ
കേൾക്കുന്നു. അവരുടെ മേച്ചിൽപ്പുറങ്ങൾ
യഹോവ തകർക്കുകയാണ്.
37ആ ശാന്തമായ മേച്ചിൽപ്പുറങ്ങൾ നശിപ്പി
ക്കപ്പെടുകയും മരുഭൂമിപോലെ ആയിത്തീരുക
യും ചെയ്യും. യഹോവ കോപിച്ചിരിക്കുന്നതി
നാൽ ഇതു സംഭവിച്ചു.
38ഗുഹ വിട്ടുപോകുന്ന ക്രൂരസിംഹത്തെപ്പോ
ലെയാണു യഹോവ. യഹോവ കോപിച്ചിരി
ക്കുന്നു! ആ കോപം അവരെ വേദനിപ്പിക്കുകയും
ചെയ്യും. അവരുടെ രാജ്യം ഒരു ശൂന്യമരുഭൂമിയാ
യിരിക്കും.

## ആലയത്തിൽ യിരെമ്യാവിൻെറ പാഠം

26 യെഹോയാക്കീം യെഹൂദയിലെ രാജാ
വായതിൻെറ ഒന്നാം വർഷമാണ് ഈ
സന്ദേശം യഹോവയിൽനിന്നും വന്നത്. യോ
ശീയാരാജാവിൻെറ പുത്രനായിരുന്നു യെഹോ
യാക്കീം. 2യഹോവ പറഞ്ഞു, "യിരെമ്യാവേ,
യഹോവയുടെ ആലയത്തിൻെറ മുറ്റത്തു നിൽ
ക്കുക. യെഹൂദയിലെ മുഴുവൻ ആളുകൾക്കും
യഹോവയുടെ ആലയത്തിലേക്കു ആരാധന
നടത്തുവാൻ വരുന്നവർക്കും ഈ സന്ദേശം നൽ
കുക. പറയാൻ ഞാൻ കല്പിക്കുന്നതെല്ലാം അവ
രോടു പറയുക. എൻെറ സന്ദേശത്തിൻെറ ഒരു
ഭാഗവും കൈവിടരുത്. 3അവർ എൻെറ സന്ദേ
ശം കേട്ട് അനുസരിച്ചേക്കാം. അത്തരം ദുഷ്ട
ജീവിതം അവർ അവസാനിപ്പിച്ചേക്കാം. അവർ
ക്കു മാറ്റംവന്നാൽ അവരെ ശിക്ഷിക്കാനുള്ള
എൻെറ പദ്ധതികൾ ഞാനും മാറ്റും. അവർ
ചെയ്തിരിക്കുന്ന നിരവധി തിന്മകൾ മൂലമാണ്

ഞാൻ ശിക്ഷ ആസൂത്രണം ചെയ്യുന്നത്. 4നീ
അവരോടു പറയും, 'യഹോവ പറയുന്നത്
ഇതാണ്: എന്റെ ഉപദേശങ്ങൾ ഞാൻ നിങ്ങ
ൾക്കു നൽകി. നിങ്ങൾ എന്നെയും എന്റെ
ഉപദേശങ്ങളെയും അനുസരിക്കണം. 5പ്രവാച
കരായ എന്റെ ദാസന്മാർ നിങ്ങളോടു പറയു
ന്ന കാര്യങ്ങളെല്ലാം നിങ്ങൾ ശ്രവിക്കണം. ഞാൻ
വീണ്ടും വീണ്ടും പ്രവാചകന്മാരെ നിങ്ങളുടെ
യിടയിലേക്കയച്ചെങ്കിലും നിങ്ങളവരെ ഒരിക്ക
ലും ശ്രവിച്ചില്ല. 6നിങ്ങളെന്നെ അനുസരിക്കാ
തിരുന്നാൽ യെരൂശലേമിലെ എന്റെ ആലയ
ത്തെ ഞാൻ ശീലോവിലെ എന്റെ വിശുദ്ധ
കൂടാരം പോലെതന്നെയാക്കും. മനുഷ്യർ മറ്റു
രാഷ്ട്രങ്ങളെ ശപിക്കുമ്പോൾ അവർ യെരൂശ
ലേമിനെപ്പറ്റി ഓർക്കും.'"

7യഹോവയുടെ ആലയത്തിൽവച്ച് യിരെ
മ്യാവ് ഇങ്ങനെയൊക്കെ പറയുന്നത് പുരോഹി
തന്മാരും പ്രവാചകരും സകലജനവും കേട്ടു.
8ജനങ്ങളോടു പറയാൻ യഹോവ കല്പിച്ച
എല്ലാക്കാര്യങ്ങളും യിരെമ്യാവു പറഞ്ഞു കഴി
ഞ്ഞു. അനന്തരം പുരോഹിതരും പ്രവാചകരും
സകലജനവും ചേർന്ന് യിരെമ്യാവിനെ പിടി
കൂടി. അവർ പറഞ്ഞു, "അത്തരം ഭീകരസംഗ
തികൾ പറഞ്ഞതിന് നീ മരിക്കും! 9യഹോവ
യുടെ നാമത്തിൽ ഇങ്ങനെയൊരു കാര്യം പറ
യാൻ നിനക്കെങ്ങനെ ധൈര്യം വന്നു! ശീലോ
വിലേതിനെപ്പോലെ ഈ ആലയം തകർക്കപ്പെ
ടുമെന്നു പറയാൻ നിനക്കെങ്ങനെ ധൈര്യമു
ണ്ടായി! യെരൂശലേം ആരും താമസിക്കാത്ത
മരുഭൂമിയായിത്തീരുമെന്നു പറയാൻ നിനക്കെ
ങ്ങനെ ധൈര്യമുണ്ടായി!" സകലജനങ്ങളും
യഹോവയുടെ ആലയത്തിൽവച്ച് യിരെമ്യാ
വിനെ വളഞ്ഞു.

10ഇപ്പോൾ യെഹൂദയിലെ ഭരണാധിപന്മാർ
ഇപ്രകാരം സംഭവിക്കുന്നതിനെപ്പറ്റി കേട്ടു.
അതിനാലവർ രാജകൊട്ടാരത്തിൽ നിന്നിറങ്ങി
വന്നു. അവർ യഹോവയുടെ ആലയത്തിലേ
ക്കു കയറിപ്പോയി. അവിടെയവർ പുതിയ
കവാടത്തിലെ പ്രവേശനദ്വാരത്തിങ്കൽ ഇടം
പിടിച്ചു. യഹോവയുടെ ആലയത്തിലേക്കു
നയിക്കുന്ന വഴിയാണ് പുതിയ കവാടം. 11അന
ന്തരം പുരോഹിതന്മാരും പ്രവാചകരും ഭരണാ
ധിപന്മാരോടും മറ്റുള്ളവരോടും സംസാരിച്ചു.
അവർ പറഞ്ഞു, "യിരെമ്യാവ് വധിക്കപ്പെട
ണം. യെരൂശലേമിനെ അവൻ ദുഷിച്ചു പറ
ഞ്ഞു. അവൻ അങ്ങനെ പറയുന്നതു നിങ്ങൾ
കേട്ടു."

12അനന്തരം യിരെമ്യാവ് യെഹൂദയിലെ
സകല ഭരണാധിപന്മാരോടും മറ്റെല്ലാവരോടു
മായി പറഞ്ഞു, അവൻ പറഞ്ഞു, "ഈ ആലയ
ത്തെയും നഗരത്തെയുംപറ്റി ഇക്കാര്യങ്ങൾ പറ
യാൻ യഹോവ അയച്ചതാണെന്നെ. നിങ്ങൾ
കേട്ടതെല്ലാം യഹോവയിൽ നിന്നാണ്.
13നിങ്ങൾ മാനസാന്തരപ്പെടണം! നിങ്ങൾ നന്മ
ചെയ്തു തുടങ്ങണം. നിങ്ങൾ നിങ്ങളുടെ ദൈ
വമാകുന്ന യഹോവയെ അനുസരിക്കണം.
നിങ്ങൾ അങ്ങനെ ചെയ്താൽ യഹോവയും
തന്റെ മനസ്സുമാറ്റും. നിങ്ങളെപ്പറ്റി അവൻ പറ
ഞ്ഞ ദോഷങ്ങളൊന്നും അവൻ ചെയ്യുകയില്ല.
14എനിക്കെന്നപോലെ, ഞാൻ നിങ്ങളുടെ
ശക്തിയിലുണ്ട്. നല്ലതും ശരിയുമെന്ന് നിങ്ങൾ
കരുതുന്നത് എന്നോടും ചെയ്യുക. 15എന്നാൽ
നിങ്ങളെന്നെ കൊല്ലുകയാണെങ്കിൽ ഒരു കാര്യം
ഉറപ്പുവരുത്തുക. ഒരു നിഷ്കളങ്കനെ കൊല്ലുന്ന
തിന്റെ പാപം നിങ്ങൾക്കുണ്ടാകും. ഈ നഗര
ത്തെയും അതിൽ വസിക്കുന്ന സകലരെയും
നിങ്ങൾ അപരാധികളുമാക്കും. യഹോവ യഥാ
ർത്ഥത്തിൽ എന്നെ നിങ്ങളുടെയിടയിലേക്കയ
ച്ചു. നിങ്ങൾ കേട്ട സന്ദേശം സത്യത്തിൽ
യഹോവയിൽ നിന്നുള്ളതാകുന്നു."

16അനന്തരം ഭരണാധിപന്മാരും സകലജന
ങ്ങളും സംസാരിച്ചു. പ്രവാചകരോടും പുരോ
ഹിതന്മാരോടും അവർ പറഞ്ഞു, "യിരെമ്യാവ്
വധിക്കപ്പെടരുത്. യിരെമ്യാവ് നമ്മളോടു പറ
ഞ്ഞ കാര്യങ്ങൾ നമ്മുടെ ദൈവമാകുന്ന യഹോ
വയിൽ നിന്നുള്ളതാകുന്നു."

17അപ്പോൾ മൂപ്പന്മാരിൽ ചിലർ എഴുന്നേറ്റു
നിന്ന് സകലജനങ്ങളോടും സംസാരിച്ചു. 18അ
വർ പറഞ്ഞു, "പ്രവാചകനായ മീഖായാവ്
മോരെശെത്തിൽനിന്നും വന്നതാണ്. ഹിസ്കീ
യാവ് യെഹൂദയിലെ രാജാവായിരുന്ന കാലത്ത്
മീഖായാവ് ഒരു പ്രവാചകനായിരുന്നു. സകല
യെഹൂദക്കാരോടും മീഖായാവു പറഞ്ഞു:

സർവ്വശക്തനായ യഹോവ പറയുന്നു: "സീ
യോൻ നശിപ്പിക്കപ്പെടും. അത് ഉഴുതു മറിക്ക
പ്പെട്ട വയലാകും. യെരൂശലേം ഒരു പാറക്കൂട്ടമാ
കും. ആലയപർവ്വതം കുറ്റിക്കാടുകൾ തഴച്ചുവള
ർന്ന ഒരു മൊട്ടക്കുന്നാകും." *മീഖാ 3:12*

19"ഹിസ്കീയാവ് ആയിരുന്നു യെഹൂദയുടെ
രാജാവ്. ഹിസ്കീയാവ് മീഖായാവിനെ വധി
ക്കുകയുമുണ്ടായില്ല. യെഹൂദക്കാരിലൊരുവനും
തന്നെ മീഖായാവിനെ വധിച്ചില്ല. ഹിസ്കീ
യാവ് യഹോവയെ ആദരിച്ചുവെന്ന് നിങ്ങൾക്ക
റിയാം. അവന് യഹോവയെ സന്തുഷ്ടനാക്കേ
ണ്ടതുണ്ടായിരുന്നു. താൻ യെഹൂദയോടു ദോഷ
ങ്ങൾ ചെയ്യുമെന്ന് യഹോവ പറഞ്ഞിരുന്നു.
പക്ഷേ ഹിസ്കീയാവ് യഹോവയോടു പ്രാർ
ത്ഥിക്കുകയും യഹോവ തന്റെ മനസ്സു മാറ്റുക
യും ചെയ്തു. യഹോവ ആ ദോഷങ്ങൾ ചെ
യ്തില്ല. നമ്മൾ യിരെമ്യാവിനെ വേദനിപ്പി
ച്ചാൽ നമ്മൾ നമുക്കുതന്നെ നിരവധി ദുരി
തങ്ങൾ വരുത്തും. ആ ദുരിതങ്ങൾ നമ്മുടെ
തന്നെ വീഴ്ചയാണ്."

20പണ്ട് യഹോവയുടെ സന്ദേശം പ്രസംഗിച്ച
മറ്റൊരാളുണ്ടായിരുന്നു. ഊരീയാവ് എന്നായി
രുന്നു അയാളുടെ പേര്. ശെമയ്യാവ് എന്നു
പേരായ ഒരാളുടെ മകനായിരുന്നു അയാൾ.
കിര്യത്ത്-യെയാരീം നഗരത്തിൽ നിന്നുള്ളവനാ
യിരുന്നു ഊരീയാവ്. യിരെമ്യാവ് ചെയ്തപോ
ലെ ഊരീയാവ് ഇതേ കാര്യങ്ങൾ ഈ നഗര
ത്തിനും ഈ ദേശത്തിനുമെതിരായി പറഞ്ഞു.
21യെഹോയാക്കീംരാജാവും അദ്ദേഹത്തിന്റെ
സൈനികോദ്യോഗസ്ഥന്മാരും യെഹൂദയുടെ
നേതാക്കളും ഊരീയാവ് പ്രസംഗിക്കുന്നതു
കേട്ടു. അവർ കോപാകുലരായി. യെഹോയാ
ക്കീം രാജാവിന് ഊരീയാവിനെ കൊല്ലണമെന്നു
തോന്നി. പക്ഷേ, യെഹോയാക്കീമിന് തന്നെ
കൊല്ലണമെന്നാഗ്രഹമുള്ളതായി ഊരീയാവു
കേട്ടു. ഊരീയാവു ഭയന്നു. അതിനാലയാൾ
ഈജിപ്തിലേക്കു രക്ഷപെട്ടു. 22പക്ഷേ യെ
ഹോയാക്കീംരാജാവ് അഖ്ബോരിന്റെ പുത്ര
നായ ഏൽനാഥാൻ എന്നു പേരായ ഒരാളെയും
മറ്റു ചിലരെയും ഈജിപ്തിലേക്കയച്ചു. 23അന
ന്തരം അവർ ഊരീയാവിനെ പിടിച്ച് യെഹോ
യാക്കീം രാജാവിന്റെയടുത്തെത്തിച്ചു. ഊരീ
യാവ് വാളുകൊണ്ടു വധിക്കപ്പെടണമെന്ന് യെ
ഹോയാക്കീം കല്പിച്ചു. ഊരീയാവിന്റെ മൃത

ദേഹം പാവങ്ങളെ സംസ്കരിക്കുന്നിടത്തേക്കെ
റിഞ്ഞു. 24ശാഫാൻെറ പുത്രനും അഹീക്കാം
എന്നു പേരുമുള്ള ഒരു പ്രമാണിയുണ്ടായിരുന്നു.
അഹീക്കാം യിരെമ്യാവിനെ പിന്തുണച്ചു. അതി
നാൽ യിരെമ്യാവ്, പുരോഹിതന്മാരാലും
പ്രവാചകന്മാരാലും വധിക്കപ്പെടാതെ അഹീ
ക്കാം കാത്തു.

### നെബൂഖദ്നേസരിനെ യഹോവ ഭരണാധിപനാക്കുന്നു

27 യഹോവയിൽ നിന്നൊരു സന്ദേശം
യിരെമ്യാവിനു ലഭിച്ചു. സിദെക്കീയാവ്
യെഹൂദയിലെരാജാവായതിൻെറ നാലാം വർ
ഷ*മായിരുന്നു അതു ലഭിച്ചത്. യോശീയാരാജാ
വിൻെറ പുത്രനായിരുന്നു സിദെക്കീയാവ്.
2യഹോവ എന്നോടു പറഞ്ഞത് ഇതാകുന്നു:
“യിരെമ്യാവേ, പട്ടകൊണ്ടും തൂണുകൊണ്ടും
ഏതാനും നുകങ്ങളുണ്ടാക്കുക. അവയിൽ
ചിലത് നിൻെറ കഴുത്തിൽവയ്ക്കുക. 3പിന്നെ
ബാക്കി നുകങ്ങൾ എദോം, മോവാബ്,
അമ്മോൻ, ടൈർ, സീദോൻ എന്നിവിടങ്ങളി
ലെ രാജാക്കന്മാർക്കയച്ചുകൊടുക്കുക. യെഹൂദ
യിലെരാജാവായ സിദെക്കീയാവിനെ
കാണാൻ യെരൂശലേമിലെത്തിയിരിക്കുന്ന ഈ
രാജാക്കന്മാരുടെ ദൂതന്മാർവശം സന്ദേശങ്ങളും
അയയ്ക്കുക. 4ഈ സന്ദേശങ്ങൾ തങ്ങളുടെ
യജമാനന്മാരോടു പറയാനും ആ ദൂതന്മാരെ
ഏല്പിക്കണം. അവരോട് ഇങ്ങനെ പറയുക,
‘യിസ്രായേലിൻെറ ദൈവം, സർവ്വശക്തനായ
യഹോവ പറയുന്നു: 5ഈ ഭൂമിയെയും അതിലു
ള്ള സകലമനുഷ്യരെയും സൃഷ്ടിച്ചവൻ ഞാനാ
ണെന്ന് നിങ്ങളുടെ യജമാനന്മാരോടു പറയുക.
ഭൂമിയിലെ സകലമൃഗങ്ങളെയും സൃഷ്ടിച്ചത്
ഞാനാകുന്നു. എൻെറ മഹാശക്തിയും ശക്ത
മായ കരങ്ങളും കൊണ്ടാണു ഞാനിതു ചെയ്ത
ത്. ഈ ഭൂമി എനിക്കിഷ്ടമുള്ള ആർക്കും നൽ
കാം. 6ഇപ്പോൾ ഞാൻ നിങ്ങളുടെ രാജ്യങ്ങളെ
ല്ലാം ബാബിലോണിലെരാജാവായ നെബൂഖ
ദ്നേസരിനു നൽകിയിരിക്കുന്നു. അവൻ
എൻെറ ദാസനാകുന്നു. കാട്ടുമൃഗങ്ങളെക്കൊണ്ടു
പോലും ഞാൻ അവനെ അനുസരിപ്പിക്കും.
7സകലരാഷ്ട്രങ്ങളും നെബൂഖദ്നേസരിനെ
യും അവൻെറ പുത്രനെയും പൗത്രനെയും
അനുസരിക്കും. പിന്നെ, ബാബിലോൺ പരാജ
യപ്പെടേണ്ട കാലം വരും. പല രാഷ്ട്രങ്ങളും
മഹാരാജാക്കന്മാരും ബാബിലോണിനെ തങ്ങ
ളുടെ ദാസനാക്കും.
8“‘എന്നാലിപ്പോൾ ചില രാഷ്ട്രങ്ങളോ
സാമ്രാജ്യങ്ങളോ ബാബിലോൺരാജാവായ
നെബൂഖദ്നേസരിനെ സേവിക്കാനോ അവ
ൻെറ നുകം തങ്ങളുടെ കഴുത്തിലേറ്റാനോ വിസ
മ്മതിക്കും. അങ്ങനെയുണ്ടായാൽ ഞാൻ ഇതാ
യിരിക്കും ചെയ്യുക: ആ രാജ്യത്തെ ഞാൻ വാൾ,
പട്ടിണി, മാരകരോഗങ്ങൾ എന്നിവകൊണ്ട്
ശിക്ഷിക്കും.’”-യഹോവയിൽ നിന്നുള്ളതാണ്
ഈ സന്ദേശം-“‘ആ രാഷ്ട്രത്തെ ഞാൻ നശി
പ്പിക്കുംവരെ ഞാനതു ചെയ്യും. അവനെതിരെ
യുദ്ധം ചെയ്യുവാൻ വരുന്ന രാഷ്ട്രത്തെ നശിപ്പി
ക്കാൻ ഞാൻ നെബൂഖദ്നേസരെ ഉപയോഗി
ക്കും. 9അതിനാൽ വ്യാജപ്രവാചകരെ ശ്രദ്ധിക്ക
രുത്. ഭാവിപ്രവചിക്കാൻ ജാലവിദ്യയുപയോ
ഗിക്കുന്നവരെയും ശ്രദ്ധിക്കരുത്. സ്വപ്നങ്ങൾ
വ്യാഖ്യാനിക്കാൻ തങ്ങൾക്കാകുമെന്നു പറയുന്ന
വരെയും വിശ്വസിക്കരുത്. മരിച്ചവരോടു
സംസാരിക്കുന്നവരെയും ജാലവിദ്യപ്രയോഗി
ക്കുന്നവരെയും ശ്രദ്ധിക്കരുത്. “നിങ്ങൾ ബാബി
ലോൺരാജാവിൻെറ അടിമകളാകില്ല” എന്ന്
അവരെല്ലാം നിങ്ങളോടു പറയും. 10പക്ഷേ
അവർ നിങ്ങളോടു നുണ പറയുകയാണ്. അവ
രുടെ നുണകൾ നിങ്ങളെ മാതൃദേശത്തുനിന്നും
വളരെയകലേക്കു കൊണ്ടുപോകാനേ ഇടയാ
ക്കൂ. നിങ്ങളെ ഞാൻ നിങ്ങളുടെ വീടുവിട്ടു
പോകാൻ നിർബ്ബന്ധിതരാക്കും. മറ്റൊരു ദേശ
ത്തു നിങ്ങൾ മരിക്കുകയും ചെയ്യും.
11“‘പക്ഷേ, ബാബിലോൺരാജാവിൻെറ നുക
ത്തിനു കീഴെ കഴുത്തുവയ്ക്കുകയും അയാളെ
അനുസരിക്കുകയും ചെയ്യുന്ന രാഷ്ട്രങ്ങൾ
ജീവിക്കും. അവരെ ഞാൻ സ്വന്തം രാജ്യത്തു
വസിക്കാനനുവദിക്കുകയും ബാബിലോൺരാ
ജാവിനെ സേവിപ്പിക്കുകയും ചെയ്യും.’”-യഹോ
വയിൽ നിന്നുള്ളതാകുന്നു ഈ സന്ദേശം- “‘ആ
രാഷ്ട്രങ്ങളിൽ നിന്നുള്ളവർ അവരുടെ സ്വന്തം
നാട്ടിൽ വസിക്കുകയും അവിടെ കൃഷി ചെയ്യു
കയും ചെയ്യും.
12“‘ഇതേ സന്ദേശം തന്നെ ഞാൻ യെഹൂദാരാ
ജാവായ സിദെക്കീയാവിനു നൽകി. ഞാൻ
പറഞ്ഞു, “സിദെക്കീയാവേ, നീ നിൻെറ കഴു
ത്ത് ബാബിലോൺരാജാവിൻെറ നുകത്തിനു
കീഴിൽ വയ്ക്കുകയും അവനെ അനുസരിക്കു
കയും ചെയ്യുക. ബാബിലോൺരാജാവിനെയും
അവൻെറ ജനത്തെയും സേവിച്ചാൽ നിങ്ങൾ
ജീവിക്കും. 13ബാബിലോൺരാജാവിനെ സേവി
ക്കാൻ തയ്യാറാകാതിരുന്നാൽ നീയും നിൻെറ
ജനതയും ശത്രുവിൻെറ വാൾ, പട്ടിണി, മാരക
രോഗം എന്നിവകളാൽ വധിക്കപ്പെടും. അക്കാ
ര്യങ്ങൾ സംഭവിക്കുമെന്ന് യഹോവ പറഞ്ഞു.
14എന്നാൽ വ്യാജപ്രവാചകന്മാർ പറയുന്നു:
നിങ്ങളൊരിക്കലും ബാബിലോൺരാജാവി
ൻെറ അടിമകളാകില്ല.
“‘ആ പ്രവാചകരെ ശ്രവിക്കരുത്. എന്തുകൊ
ണ്ടെന്നാൽ അവർ നിങ്ങളോടു നുണകളാണു
പ്രസംഗിക്കുന്നത്. 15ആ പ്രവാചകരെ ഞാനയ
ച്ചതല്ല.”’ യഹോവയിൽ നിന്നുള്ളതാണ് ഈ
സന്ദേശം-“‘അവർ നുണ പ്രസംഗിക്കുകയും ആ
സന്ദേശം എന്നിൽ നിന്നുള്ളതാണെന്നു പറ
യുകയും ചെയ്യുന്നു. അതിനാൽ നിങ്ങൾ യെഹൂ
ദക്കാരെ ഞാൻ ദൂരേക്കോടിക്കും. നിങ്ങൾ മരി
ക്കും. നിങ്ങളോടു പ്രസംഗിക്കുന്ന പ്രവാചകരും
മരിക്കും.”
16അപ്പോൾ ഞാൻ പുരോഹിതന്മാരോടും ആ
ജനങ്ങളോടും പറഞ്ഞു, “യഹോവ പറയുന്നു:
ആ വ്യാജപ്രവാചകർ പറയുകയാണ്, ‘ബാബി
ലോണുകാർ യഹോവയുടെ ആലയത്തിൽ
നിന്ന് നിരവധി സാധനങ്ങൾ കവർന്നു. അതെ
ല്ലാം വൈകാതെ തിരികെ കൊണ്ടുവരപ്പെടും.’
ആ പ്രവാചകരെ ശ്രവിക്കരുത്, എന്തെന്നാൽ
അവർ നിങ്ങളോടു നുണയാണു പ്രസംഗിക്കു
ന്നത്. 17ആ പ്രവാചകരെ ശ്രവിക്കരുത്. ബാബി
ലോൺ രാജാവിനെ സേവിക്കുക. നിങ്ങളുടെ
ശിക്ഷ സ്വീകരിക്കുക, നിങ്ങൾ ജീവിക്കുകയും
ചെയ്യും. ഈ യെരൂശലേം നഗരത്തിനു വിനാശം
വരുത്താൻ നിങ്ങൾ കാരണമാകേണ്ടതില്ല.

---

**സിദെക്കീയാവ് ... നാലാം വർഷം** “യെഹോയാക്കീമിൻെറ ഭരണാരംഭത്തിൽ” എന്നാണ് എബ്രായഭാഷയിൽ. ഇത് പകർത്തിയെഴുതിയപ്പോഴുണ്ടായ പിശകാവാം. വച. 3 സിദെക്കീയാവിനെപ്പറ്റിയാണു പറയുന്നത്. യിരെ. 28:1 നാലാം വർഷത്തെപ്പറ്റി പറയുന്നുണ്ട്. ക്രി. മു. 594-593.

18അവർ പ്രവാചകരാണെങ്കിൽ, അവർക്ക്
യഹോവയിൽ നിന്നുള്ള സന്ദേശമുണ്ടെങ്കിൽ
അവർ പ്രാർത്ഥിക്കട്ടെ. യഹോവയുടെ ആലയ
ത്തിൽ ഇപ്പോഴുമുള്ള സാധനങ്ങളെപ്പറ്റി അവർ
പ്രാർത്ഥിക്കട്ടെ. രാജകൊട്ടാരത്തിൽ ഇപ്പോഴു
മുള്ള സാധനങ്ങളെപ്പറ്റി അവർ പ്രാർത്ഥിക്കട്ടെ.
യെരൂശലേമിൽ ഇപ്പോഴുമുള്ള വസ്തുക്കളെ
പ്പറ്റി അവർ പ്രാർത്ഥിക്കട്ടെ. അവയെല്ലാം
ബാബിലോണിലേക്കു കൊണ്ടുപോകപ്പെടാതി
രിക്കാൻ ആ പ്രവാചകർ പ്രാർത്ഥിക്കട്ടെ."

19യെരൂശലേമിൽ ഇപ്പോഴും അവശേഷി
ക്കുന്ന ആ സാധനങ്ങളെപ്പറ്റി സർവ്വശക്തനായ
യഹോവ ഇതു പറയുന്നു. ആലയത്തിൽ തൂണു
കൾ, വെങ്കലക്കടൽ, നീക്കാവുന്ന പീഠങ്ങൾ,
മറ്റു വസ്തുക്കൾ എന്നിവയെല്ലാമുണ്ട്. ബാബി
ലോണിലെ രാജാവായ നെബൂഖദ്നേസർ
അതെല്ലാം യെരൂശലേമിൽ ഉപേക്ഷിച്ചു. 20യെ
ഹൂദയിലെ രാജാവായ യെഹോയാക്കീമിനെ
തടവുകാരനായി കൊണ്ടുപോകുന്ന സമയത്ത്
നെബൂഖദ്നേസർ അതൊന്നും എടുത്തിരു
ന്നില്ല. യെഹോയാക്കീംരാജാവിൻെറ പുത്രനാ
യിരുന്നു യെഹോയാഖീൻ. യെഹൂദയിലും
യെരൂശലേമിലുമുള്ള മറ്റു പ്രമാണിമാരെയും
നെബൂഖദ്നേസർ കൊണ്ടുപോയി. 21യഹോവ
യുടെ ആലയത്തിലും രാജകൊട്ടാരത്തിലും യെ
രൂശലേമിലും അവശേഷിക്കുന്ന വസ്തുക്കളെ
പ്പറ്റി യിസ്രായേൽജനതയുടെ ദൈവമായ സർ
വ്വശക്തനായ യഹോവ ഇങ്ങനെ പറയുന്നു:
"ആ സകലവസ്തുക്കളും ബാബിലോണി
ലേക്കു കൊണ്ടുപോകപ്പെടും. 22ഞാനവയെ
വീണ്ടെടുക്കുന്ന സമയം അവ ബാബിലോണി
ലേക്കു കൊണ്ടുപോകപ്പെടും." യഹോവയിൽ
നിന്നുള്ള സന്ദേശമാണിത്- "അനന്തരം ഞാൻ
അതെല്ലാം തിരികെ കൊണ്ടുവരും. ആ സാധ
നങ്ങൾ ഞാൻ തിരികെ ഈ സ്ഥലത്തുവയ്ക്കു
കയും ചെയ്യും."

### വ്യാജപ്രവാചകനായ ഹനന്യാവ്

28 സിദെക്കീയാവ് യെഹൂദയിലെ രാജാവാ
യതിൻെറ നാലാംവർഷത്തിൻെറ
അഞ്ചാം മാസം പ്രവാചകനായ ഹനന്യാവ്
എന്നോടു സംസാരിച്ചു. അസ്സൂർ എന്നുപേരായ
ഒരാളുടെ പുത്രനായിരുന്നു ഹനന്യാവ്.
ഗിബെയോൻ പട്ടണക്കാരനായിരുന്നു അയാൾ.
എന്നോടു സംസാരിക്കുമ്പോൾ ഹനന്യാവ്
യഹോവയുടെ ആലയത്തിലായിരുന്നു. പുരോ
ഹിതന്മാരും മറ്റു ജനങ്ങളും അവിടെയുണ്ടാ
യിരുന്നു. ഹനന്യാവു പറഞ്ഞത് ഇതായിരുന്നു:
2"സർവ്വശക്തനായ യഹോവ, യിസ്രായേലി
ൻെറ ദൈവം, പറയുന്നു: 'യെഹൂദക്കാരുടെമേൽ
ബാബിലോൺരാജാവ് വച്ച നുകം ഞാൻ തകർ
ക്കും. 3രണ്ടു വർഷം കഴിയുന്നതിനു മുമ്പേ
ബാബിലോൺരാജാവായ നെബൂഖദ്നേസർ
യഹോവയുടെ ആലയത്തിൽനിന്നു കൊണ്ടു
പോയ സാധനങ്ങൾ ഞാൻ തിരിച്ചു കൊണ്ടു
വരും. നെബൂഖദ്നേസർ ആ സാധനങ്ങൾ
ബാബിലോണിലേക്കു കൊണ്ടുപോയിരുന്നു
എന്നാൽ ഞാൻ ആ സാധനങ്ങൾ ഇവിടെ
യെരൂശലേമിലേക്കു കൊണ്ടുവരും. 4യെഹൂദയി
ലെരാജാവായ യെഹോയാഖീനെയും ഞാൻ
ഈ സ്ഥലത്തേക്കു തിരികെ കൊണ്ടുവരും.
യെഹോയാക്കീമിൻെറ പുത്രനാകുന്നു യെഹോ
യാഖീൻ. നെബൂഖദ്നേസർ ബാബിലോണി
ലേക്ക് ഓടിച്ചുവിട്ട സകലയെഹൂദക്കാരെയും
ഞാൻ തിരികെ കൊണ്ടുവരും.'-യഹോവയിൽ
നിന്നുള്ള സന്ദേശമാകുന്നു ഇത്- 'അങ്ങനെ,
ബാബിലോൺരാജാവ് യെഹൂദക്കാരുടെ ചുമ
ലിൽ വച്ചിരുന്ന നുകം ഞാൻ തകർക്കും!'"

5അനന്തരം യിരെമ്യാപ്രവാചകൻ ഹനന്യാ
പ്രവാചകനു മറുപടി നൽകി. അവർ യഹോ
വയുടെ ആലയത്തിൽ നിൽക്കുകയായിരുന്നു.
പുരോഹിതന്മാർക്കും അവിടെയുണ്ടായിരുന്ന
സകല ജനങ്ങൾക്കും ആ മറുപടി കേൾക്കാമാ
യിരുന്നു. 6യിരെമ്യാവ് ഹനന്യാവിനോടു പറ
ഞ്ഞു, "ആമേൻ! യഹോവ സത്യമായും അങ്ങ
നെ ചെയ്യുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു! നീ
പ്രസംഗിച്ച സന്ദേശം യഹോവ യാഥാർത്ഥ്യ
മാക്കട്ടെ എന്നു ഞാൻ ആഗ്രഹിക്കുന്നു. യഹോ
വയുടെ ആലയത്തിലുണ്ടായിരുന്ന വസ്തു
ക്കൾ യഹോവ ബാബിലോണിൽനിന്നു തിരി
കെ കൊണ്ടുവരുമെങ്കിൽ. വീട്ടിൽനിന്നു തുരത്ത
പ്പെട്ടവരെയും യഹോവ ഇവിടേക്കു തിരികെ
കൊണ്ടുവന്നിരുന്നുവെങ്കിൽ.

7"പക്ഷേ ഹനന്യാവേ, ഞാൻ പറയുന്നതെ
ന്തെന്നു കേൾക്കുക. നിങ്ങളെല്ലാവരോടുമായി
ഞാൻ പറയുന്നതെന്തെന്നു ശ്രദ്ധിക്കുക. 8ഹന
ന്യാവേ, നീയും ഞാനും പ്രവാചകന്മാരാകുന്ന
തിനു വളരെ പണ്ടുതന്നെ പ്രവാചകന്മാരുണ്ടാ
യിരുന്നു. പല രാഷ്ട്രങ്ങൾക്കും മഹാസാമ്രാജ്യ
ങ്ങൾക്കും യുദ്ധം, വിശപ്പ്, മാരകരോഗങ്ങൾ
എന്നിവയുണ്ടാകുമെന്ന് അവർ പ്രസംഗിച്ചി
രുന്നു. 9എന്നാൽ നമുക്കു സമാധാനമുണ്ടാകു
മെന്നു പ്രസംഗിച്ച പ്രവാചകൻ യഥാർത്ഥ
പ്രവാചകനാണോ എന്നു പരിശോധിക്കപ്പെ
ടണം. അവൻെറ പ്രവചനം യാഥാർത്ഥ്യമാ
യാൽ അവൻ സത്യമായും യഹോവയാൽ
അയയ്ക്കപ്പെട്ടവനെന്ന് മനുഷ്യർക്കു കരുതാം."

10യിരെമ്യാവ് തൻെറ കഴുത്തിൽ ഒരു നുകം
ധരിക്കുകയായിരുന്നു. അപ്പോൾ ഹനന്യാപ്രവാ
ചകൻ യിരെമ്യാവിൻെറ കഴുത്തിൽനിന്നും ആ
നുകമെടുത്തു. ആ നുകം ഹനന്യാവ് ഒടിച്ചു.
11അനന്തരം ഹനന്യാവ് എല്ലാവർക്കും കേൾക്ക
ത്തക്ക വിധത്തിൽ ഉറക്കെ സംസാരിച്ചു. അവൻ
പറഞ്ഞു, "യഹോവ പറയുന്നു: 'ഇതേ പോലെ
ഞാൻ ബാബിലോൺരാജാവായ നെബൂഖദ്
നേസരുടെ നുകവും തകർക്കും. അവൻ ആ
നുകം ലോകത്തിലെ സകലരാഷ്ട്രങ്ങളുടെയും
മേൽവച്ചു. പക്ഷേ രണ്ടു വർഷം കഴിയുമ്മുമ്പു
തന്നെ ആ നുകം ഞാൻ തകർക്കും.'"

ഹനന്യാവ് അതു പറഞ്ഞുതീർന്നപ്പോൾ
യിരെമ്യാവ് ആലയം വിട്ടുപോയി.

12അനന്തരം യഹോവയിൽനിന്നുള്ള സന്ദേ
ശം യിരെമ്യാവിനു ലഭിച്ചു. ഹനന്യാവ് യിരെ
മ്യാവിൻെറ കഴുത്തിൽനിന്നും നുകം എടുത്ത്
ഒടിച്ചതിനുശേഷമാണതു സംഭവിച്ചത്. 13യ
ഹോവ യിരെമ്യാവിനോടു പറഞ്ഞു, "ചെന്ന്
ഹനന്യാവിനോടു പറയുക, 'യഹോവ പറയു
ന്നത് ഇതാകുന്നു: നീയൊരു തടിനുകം മുറിച്ചി
രിക്കുന്നു. എന്നാൽ ആ തടിനുകത്തിനു പകരം
ഞാനൊരു ഇരുമ്പുനുകം ഉണ്ടാക്കും.' 14സർവ്വ
ശക്തനായ യഹോവ, യിസ്രായേലിൻെറ
ദൈവം പറയുന്നു: 'ഈ രാഷ്ട്രങ്ങളുടെയെ
ല്ലാംമേൽ ഞാനൊരു ഇരുമ്പുനുകം വയ്ക്കും.
അവർ ബാബിലോൺരാജാവായ നെബൂഖദ്
നേസരിനെ സേവിക്കുന്നതിനാണു ഞാനതു
ചെയ്യുക. അവർ അവന് അടിമകളാകുകയും
ചെയ്യും. കാട്ടുമൃഗങ്ങൾക്കുമേൽ പോലും ഞാൻ
നെബൂഖദ്നേസരിനു നിയന്ത്രണം നൽകും.'"

15അപ്പോൾ യിരെമ്യാപ്രവാചകൻ ഹനാന്യാ
പ്രവാചകനോടു പറഞ്ഞു, “നോക്കൂ ഹനന്യാ
വേ! യഹോവ നിന്നെ അയച്ചില്ല. എന്നാൽ
നീ യെഹൂദക്കാരെക്കൊണ്ടു നുണകൾ വിശ്വ
സിപ്പിച്ചു. 16അതിനാൽ യഹോവ പറയുന്നത്
ഇതാകുന്നു, ‘ഹനന്യാവേ, വൈകാതെ തന്നെ
ഞാൻ നിന്നെ ഈ ലോകത്തു നിന്നെടുക്കും.
ഈ വർഷം നീ മരിക്കും. എന്തെന്നാൽ നീ
ജനങ്ങളെ യഹോവക്കെതിരെ തിരിയാൻ പഠി
പ്പിച്ചു.’”
17അതേവർഷം ഏഴാംമാസം ഹനന്യാവ് മരി
ക്കുകയും ചെയ്തു.

### ബാബിലോണിലെ തട വുകാർക്കൊരു കത്ത്

29 ബാബിലോണിലെ യെഹൂദരായ പ്രവാ
സികൾക്ക് യിരെമ്യാവ് ഒരു കത്തയച്ചു.
മൂപ്പന്മാർ(നേതാക്കൾ)ക്കും പ്രവാചകന്മാർക്കും
ബാബിലോണിൽ വസിക്കുന്ന സകലജനങ്ങ
ൾക്കുമായാണ് ആ കത്ത് അയച്ചത്. ഇവരെയൊ
ക്കെയാണ് നെബൂഖദ്നേസർ യെരൂശലേമിൽ
നിന്നും ബാബിലോണിലേക്കു കൊണ്ടുപോ
യത്. 2(യെഹോയാഖീൻരാജാവ്, രാജമാതാവ്,
ഉദ്യോഗസ്ഥന്മാർ, യെരൂശലേം യെഹൂദാ എന്നി
വിടങ്ങളിലെ നേതാക്കൾ, മരപ്പണിക്കാർ, കൊ
ല്ലന്മാർ എന്നിവർ യെരൂശലേമിലേക്കു കൊണ്ടു
പോകപ്പെട്ടതിനു ശേഷമാണ് ഈ കത്തയയ്ക്ക
പ്പെട്ടത്.) 3എലാസയെയും ഗെമര്യാവിനെയും
സിദെക്കീയാവ് നെബൂഖദ്നേസർ രാജാവി
ൻെറയടുത്തേക്കയച്ചു. യെഹൂദയിലെ രാജാവാ
യിരുന്നു സിദെക്കീയാവ്. ശാഫാൻെറ പുത്ര
നായിരുന്നു എലാസാ. ഗെമര്യാവ് ഹിൽക്കീയാ
വിൻെറ പുത്രനും. യിരെമ്യാവ് ആ കത്ത്
ബാബിലോണിലേക്കു കൊണ്ടുപോകാൻ അവ
രെ ഏല്പിച്ചു. കത്തിൽ ഇങ്ങനെയാണു പറഞ്ഞി
രുന്നത്:
4സർവ്വശക്തനായ യഹോവ, യിസ്രായേൽ
ജനതയുടെ ദൈവം, താൻ യെരൂശലേമിൽ
നിന്നും ബാബിലോണിലേക്കു തടവുകാരായി
അയച്ചവരോടു ഇങ്ങനെ പറയുന്നു: 5“വസതി
കൾ പണിയുകയും അവയിൽ താമസിക്കുക
യും ചെയ്യുക. ആ ദേശത്തു വാസമുറപ്പിക്കുക.
പൂന്തോപ്പുകൾ നട്ടുപിടിപ്പിക്കുകയും നിങ്ങൾ
വളർത്തിയ ഭക്ഷണം തിന്നുകയും ചെയ്യുക.
6വിവാഹം കഴിച്ച് പുത്രന്മാരും പുത്രിമാരും
ഉണ്ടാകട്ടെ. പുത്രന്മാർക്കു ഭാര്യമാരെ കണ്ടെ
ത്തുക. നിങ്ങളുടെ പുത്രിമാരെയും വിവാഹി
തരാക്കുക. അവർക്കും അനേകംപുത്രന്മാരും
പുത്രിമാരുമുണ്ടാകുന്നതിന് അങ്ങനെ ചെയ്യുക.
അനേകം കുട്ടികളുമായി ബാബിലോണിൽ വള
രുക. എണ്ണത്തിൽ കുറവാകാതിരിക്കുക. 7ഞാൻ
നിങ്ങളെ അയച്ചനഗരത്തിനായി നല്ല കാര്യ
ങ്ങൾ ചെയ്യുക. നിങ്ങൾ വസിക്കുന്ന നഗരത്തി
നായി യഹോവയോടു പ്രാർത്ഥിക്കുക. എന്തെ
ന്നാൽ ആ നഗരത്തിൽ സമാധാനമുണ്ടെങ്കിൽ
നിങ്ങൾക്കും സമാധാനമുണ്ടാകും.” 8സർവ്വശ
ക്തനായ യഹോവ, യിസ്രായേൽജനതയുടെ
ദൈവം പറയുന്നു: “നിങ്ങളുടെ പ്രവാചകന്മാ
രും മായാജാലക്കാരും നിങ്ങളെ വഞ്ചിക്കാനിട
യാക്കരുത്. അവരുടെ സ്വപ്നങ്ങളെ ശ്രവിക്ക
രുത്. 9അവർ നുണകൾ പ്രസംഗിക്കുകയാണ്.
തങ്ങളുടെ സന്ദേശം എന്നിൽനിന്നുള്ളതാണെ
ന്ന് അവർ പറയുകയും ചെയ്യുന്നു. പക്ഷേ
ഞാൻ ആ പ്രവാചകരെ അയച്ചിട്ടില്ല.” യഹോ
വയിൽനിന്നുള്ളതായിരുന്നു ഈ സന്ദേശം.
10യഹോവ പറയുന്നത് ഇതാകുന്നു:
“ബാബിലോൺ എഴുപതുകൊല്ലക്കാലം
ശക്തമായിരിക്കും. ആ കാലത്തിനുശേഷം
ഞാൻ ബാബിലോണിൽ വസിക്കുന്ന നിങ്ങ
ളുടെയടുത്തേക്കു വരും. നിങ്ങളെ യെരൂശലേ
മിലേക്കു തിരികെ കൊണ്ടുവരുമെന്നു
ചെയ്ത വാഗ്ദാനം ഞാൻ പാലിക്കും.
11എനിക്ക് നിങ്ങളെപ്പറ്റിയുള്ള ചില പദ്ധ
തികൾ മൂലമാണ് ഞാനിതു പറയുന്നത്.”-
യഹോവയിൽ നിന്നുള്ളതാകുന്നു ഈ സന്ദേ
ശം- “എനിക്കു നിങ്ങളെപ്പറ്റി നല്ല പദ്ധതിക
ളുണ്ട്. നിങ്ങളെ മുറിപ്പെടുത്താനുള്ളതല്ല
എൻെറ പദ്ധതി. നിങ്ങൾക്കു പ്രതീക്ഷയും
നല്ല ഭാവിയുമാണ് ഞാൻ പദ്ധതിയിടുന്നത്.
12അപ്പോൾ നിങ്ങൾ എൻെറ നാമം വിളിക്കും.
നിങ്ങൾ എൻെറയടുത്തേക്കു വരികയും എ
ന്നോടു പ്രാർത്ഥിക്കുകയും ചെയ്യും. ഞാൻ
അതു ശ്രദ്ധിക്കുകയും ചെയ്യും. 13നിങ്ങൾ
എന്നെ തെരയും. പൂർണ്ണമനസ്സോടെ തെര
ഞ്ഞാൽ നിങ്ങൾ എന്നെ കണ്ടെത്തും.
14എന്നെ കണ്ടെത്താൻ ഞാൻ നിങ്ങളെ അനു
വദിക്കും.” യഹോവയിൽ നിന്നുള്ളതാകുന്നു
ഈ സന്ദേശം-“നിങ്ങളെ ഞാൻ തടവിൽ
നിന്നു തിരികെ കൊണ്ടുവരും. നിങ്ങളെ
ഞാൻ ഇവിടെനിന്നും ഓടിച്ചു വിട്ടതാണ്.
പക്ഷേ ഞാനയച്ച സകലരാജ്യങ്ങളിൽ
നിന്നും സ്ഥലങ്ങളിൽനിന്നും നിങ്ങളെ ഞാൻ
ഒരുമിച്ചു കൂട്ടും.”-യഹോവയിൽ നിന്നുള്ളതാ
കുന്നു ഈ സന്ദേശം-“നിങ്ങളെ ഞാൻ ഈ
സ്ഥലത്തേക്കു തിരികെ കൊണ്ടു വരികയും
ചെയ്യും.”
15“പക്ഷേ യഹോവ നമുക്ക് ബാബിലോ
ണിൽ പ്രവാചകരെ തന്നിരിക്കുന്നു” എന്നു
നിങ്ങൾ പറഞ്ഞേക്കാം. 16പക്ഷേ യഹോവ,
ബാബിലോണിലേക്കു പിടിച്ചുകൊണ്ടുപോ
കപ്പെടാത്ത നിങ്ങളുടെ ബന്ധുക്കളെപ്പറ്റി
ഇക്കാര്യങ്ങൾ പറയുന്നു. ദാവീദിൻെറ സിം
ഹാസനത്തിൽ ഇപ്പോൾ ഇരിക്കുന്ന രാജാവി
നെപ്പറ്റിയും യെരൂശലേംനഗരത്തിൽ ഇപ്പോ
ഴും അവശേഷിക്കുന്ന ജനങ്ങളെപ്പറ്റിയുമാണ്
ഞാൻ പറയുന്നത്. 17സർവ്വശക്തനായ യ
ഹോവ പറയുന്നു: “യെരൂശലേമിൽ ഇപ്പോ
ഴുള്ളവർക്കെതിരെ ഞാൻ ഉടൻ തന്നെ വാൾ,
വിശപ്പ്, മാരകരോഗങ്ങൾ എന്നിവ അയ്ക്കു
ന്നതാണ്. അവരെ ഞാൻ തിന്നാൻ കൊള്ളാ
ത്തത്ര ചീഞ്ഞ അത്തിപ്പഴം പോലെയാക്കു
കയും ചെയ്യും. 18യെരൂശലേമിൽ ഇപ്പോഴു
ള്ളവരെ ഞാൻ വാളുകൊണ്ടും വിശപ്പുകൊ
ണ്ടും മാരകരോഗങ്ങൾ കൊണ്ടും ഓടിക്കും.
അവർക്കു സംഭവിച്ചതു കണ്ട് ഭൂമിയിലെ
മറ്റെല്ലാരാജ്യങ്ങളും ഭയപ്പെടുന്നതിനാണ്
ഞാനങ്ങനെ ചെയ്യുന്നത്. അവർ നശിപ്പി
ക്കപ്പെടും. സംഭവിച്ച കാര്യങ്ങൾ കേട്ട് അത്ഭു
തംകൊണ്ട് ആളുകൾ ചൂളം വിളിച്ചു പോകും.
മനുഷ്യർക്കു ദോഷങ്ങൾ സംഭവിച്ചതിന്
ഉദാഹരണമായി ആളുകൾ അവരെ ചൂണ്ടി
ക്കാട്ടും. എവിടെയൊക്കെ ഞാനവരെ ഓടി
ക്കുന്നുവോ അവിടെയൊക്കെ മനുഷ്യർ
അവരെ അപമാനിക്കും. 19അതെല്ലാം ഞാൻ
യാഥാർത്ഥ്യമാക്കും. കാരണം, ആ യെരൂശ
ലേംകാർ എൻെറ സന്ദേശം ചെവിക്കൊണ്ടി
ല്ല.”-യഹോവയിൽ നിന്നുള്ളതാണ് ഈ
സന്ദേശം-“എൻെറ സന്ദേശം ഞാൻ വീണ്ടും
വീണ്ടും അവർക്കയച്ചു. അവർക്ക് എൻെറ

സന്ദേശം നൽകാൻ ഞാൻ എന്റെ ദാസന്മാ
രായ പ്രവാചകരെ ഉപയോഗിച്ചു. പക്ഷേ
അവർ ശ്രദ്ധിച്ചില്ല." യഹോവയിൽ നിന്നുള്ള
താകുന്നു ഈ സന്ദേശം. 20"പ്രവാസികളായു
ള്ളോരേ, നിങ്ങളെ ഞാൻ യെരൂശലേമിൽ
നിന്നും ബാബിലോണിലേക്ക് ഓടിച്ചു വിട്ടു.
അതിനാൽ യഹോവയുടെ സന്ദേശം ചെവി
ക്കൊള്ളുക."

21യസേയാവിന്റെ പുത്രൻ സിദെക്കീയാ
വിന്റെയും കോലായാവിന്റെയും പുത്ര
നായ ആഹാബിനെപ്പറ്റിയും സർവ്വശക്ത
നായ യഹോവ ഇപ്രകാരം പറയുന്നു: "ഈ
രണ്ടുപേരും നിങ്ങളോടു നുണ പ്രസംഗിക്കു
കയാണ്. അവരുടെ സന്ദേശം എന്നിൽനി
ന്നുള്ളതാണെന്നവർ പറഞ്ഞിരിക്കുന്നു.
പക്ഷേ അവർ നുണ പറയുകയാണ്. ആ
രണ്ടു പ്രവാചകരെയും ഞാൻ ബാബിലോ
ണിലെ രാജാവായ നെബൂഖദ്നേസരിനു
നൽകും. നെബൂഖദ്നേസർ അവരിരുവ
രെയും ബാബിലോണിൽ തടവുകാരായി
നിങ്ങളുടെമുമ്പിൽ വച്ചു വധിക്കുകയും
ചെയ്യും. 22അന്യർക്കുണ്ടാകുന്ന ദോഷാനുഭവ
ങ്ങളെപ്പറ്റിയുള്ള ഉദാഹരണത്തിന് സകല
യെഹൂദത്തടവുകാരും അവരെ ചൂണ്ടിക്കാട്ടും.
ആ തടവുകർ പറയും: 'യഹോവ നിങ്ങളെ
സിദെക്കീയാവിനെയും ആഹാബിനെയും
പോലെ കരുതട്ടെ. ബാബിലോൺരാജാവ്
അവരിരുവരെയും ചുട്ടുകൊന്നു!' 23യിസ്രാ
യേലുകാർക്കിടയിൽ തിന്മകൾ ചെയ്തത്
ആ രണ്ടു പ്രവാചകന്മാരാണ്. അയൽക്കാ
രന്റെ ഭാര്യയുമായി അവർ വ്യഭിചാര
പാപം ചെയ്തു. അവർ നുണ പറയുകയും
ആ നുണകൾ യഹോവയായ എന്റെ സന്ദേ
ശമാണെന്നു പറയുകയും ചെയ്തു. അക്കാ
ര്യങ്ങൾ ചെയ്യാൻ ഞാൻ അവരോടാവശ്യ
പ്പെട്ടിട്ടില്ല. അവരെന്താണു ചെയ്തതെന്ന്
എനിക്കറിയാം. ഞാനൊരു സാക്ഷിയാണ്."
യഹോവയിൽനിന്നുള്ള സന്ദേശമാകുന്നു
ഇത്.

### ശെമയ്യാവിനുള്ള ദൈവ ത്തിന്റെ സന്ദേശം

24ശെമയ്യാവിനും ഒരു സന്ദേശം നൽകുക.
നെഹെലാംകുടുംബക്കാരനാണ് ശെമയ്യാവ്.
25സർവ്വശക്തനായ യഹോവ, യിസ്രായേലി
ന്റെ ദൈവം പറയുന്നു: "ശെമയ്യാവേ, യെരൂശ
ലേമിലെ സകല ജനങ്ങൾക്കും നീ കത്തയച്ചു.
മയസേയാവിന്റെ പുത്രനായ സെഫന്യാവ്
എന്ന പുരോഹിതനും നീ കത്തുകളയച്ചു. സക
ല പുരോഹിതന്മാർക്കും നീ കത്തുകളയച്ചു.
ആ കത്തുകൾ നീ നിന്റെ സ്വന്തം നാമത്തി
ലാണ്, യഹോവയുടെ അധികാരത്തിലല്ല
അയച്ചത്. 26ശെമയ്യാവേ, സെഫന്യാവിനുള്ള
കത്തിൽ നീ പറഞ്ഞത് ഇതാകുന്നു: 'സെഫ
ന്യാവേ, യെഹോയാദയുടെ സ്ഥാനത്ത് യഹോ
വ നിന്നെ പുരോഹിതനാക്കിയിരിക്കുന്നു. നീ
യഹോവയുടെ ആലയത്തിന്റെ ചുമതലക്കാര
നാകേണ്ടവനാകുന്നു. പ്രവാചകനെപ്പോലെ
അഭിനയിക്കുന്ന ഏതു ഉന്മാദക്കാരനെയും നീ
ബന്ധിക്കണം. അയാളുടെ കാലുകൾ വലിയ
തടിക്കട്ടകൾക്കിടയിലിടുകയും കഴുത്തിൽ ഇരു
മ്പുവളയമിടുകയും വേണം. 27ഇപ്പോൾ യിരെ
മ്യാവ് ഒരു പ്രവാചകനെപ്പോലെ നടിക്കുക
യാണ്. പിന്നെ നീയെന്താണ് അവനെ പിടികൂ
ടാത്തത്? 28യിരെമ്യാവ് ബാബിലോണിലുള്ള
ഞങ്ങൾക്ക് ഈ സന്ദേശമയച്ചിരുന്നു: "ബാബി
ലോണിലുള്ള നിങ്ങൾ വളരെക്കാലത്തേക്ക്
അവിടെയായിരിക്കും. അതിനാൽ അവിടെ
വീടു പണിത് വാസമുറപ്പിക്കുക. ഫലവൃക്ഷ
ങ്ങൾ നട്ടുവളർത്തി അതിൽനിന്നും കിട്ടുന്നതു
തിന്നുക.'"

29പുരോഹിതനായ സെഫന്യാവ് ആ കത്ത്
പ്രവാചകനായ യിരെമ്യാവിന് വായിച്ചുകൊ
ടുത്തു. 30അപ്പോൾ യഹോവയിൽ നിന്നുള്ള
സന്ദേശം യിരെമ്യാവിനു ലഭിച്ചു: 31"യിരെ
മ്യാവേ, ബാബിലോണിലെ സകലതടവുകാ
ർക്കും ഈ സന്ദേശമയയ്ക്കുക: 'നെഹെലാം
കുടുംബക്കാരനായ ശെമയ്യാവിനെപ്പറ്റി യഹോ
വ പറയുന്നത് ഇതാകുന്നു: ശെമയ്യാവ് നിങ്ങ
ളോടു പ്രസംഗിച്ചു. പക്ഷേ അവനെ ഞാന
യച്ചതല്ല. ശെമയ്യാവ് നിങ്ങളെക്കൊണ്ട് ഒരു
നുണ വിശ്വസിപ്പിക്കുകയായിരുന്നു. 32ശെമ
യ്യാവ് അങ്ങനെ ചെയ്തതിനാൽ യഹോവ
പറയുന്നത് ഇപ്രകാരമാകുന്നു: നെഹെലാമി
ന്റെ കുടുംബക്കാരായ ശെമയ്യാവിനെ ഞാൻ
ഉടനെ ശിക്ഷിക്കും. അവന്റെ കുടുംബത്തെ
ഞാൻ നിശേഷം നശിപ്പിക്കും. എന്റെ ജനത്തി
നായി ഞാൻ ചെയ്യുന്ന നന്മകളൊന്നും അവന്
പങ്കിടാനാകില്ല.'"-യഹോവയിൽനിന്നുള്ള സ
ന്ദേശമാകുന്നു ഇത്-'"ജനങ്ങളെ യഹോവയ്ക്കെ
തിരെ തിരിയാൻ പഠിപ്പിച്ചതിനാൽ ശെമയ്യാ
വിനെ ഞാൻ ശിക്ഷിക്കും.'"

### പ്രതീക്ഷയുടെ വാഗ്ദാനങ്ങൾ

30 യിരെമ്യാവിന് യഹോവയിൽനിന്നും
ലഭിച്ച സന്ദേശം ഇതാകുന്നു: 2യിസ്രായേ
ൽജനതയുടെ ദൈവമാകുന്ന യഹോവ പറ
ഞ്ഞു: "നിന്നോടു ഞാൻ പറഞ്ഞ വാക്കുകൾ
യിരെമ്യാവേ, നീ ഒരു പുസ്തകത്തിൽ എഴുതി
വയ്ക്കുക. ഈ പുസ്തകം നിനക്കായി എഴു
തുക. 3യഹോവയിൽനിന്നുള്ള സന്ദേശമാണി
ത്: "ഇങ്ങനെ ചെയ്യുക, എന്തെന്നാൽ "ഞാൻ
എന്റെ ജനതയായ യിസ്രായേലുകാരെയും
യെഹൂദക്കാരെയും പ്രവാസത്തിൽനിന്നും
തിരികെ കൊണ്ടുവരുന്നകാലം വരും." യഹോ
വയിൽ നിന്നുള്ളതാണ് ഈ സന്ദേശം. "ആ
ജനത്തെ ഞാൻ അവരുടെ പൂർവ്വികർക്കു ഞാൻ
നൽകിയ ദേശത്തു ഞാൻ തിരികെ കൊണ്ടു
വരും. അപ്പോൾ എന്റെ ജനത വീണ്ടും ആ
സ്ഥലത്തിന്റെ ഉടമസ്ഥരാകും."

4തന്റെ ജനതയായ യിസ്രായേലുകാരെയും
യെഹൂദക്കാരെയും പറ്റിയുള്ള സന്ദേശം
യഹോവ പറഞ്ഞു. 5ഇതാണു യഹോവ പറ
ഞ്ഞത്:

"മനുഷ്യർ പേടികൊണ്ടു കരയുന്നതു
ഞങ്ങൾ കേൾക്കുന്നു! മനുഷ്യർ ഭയന്നിരിക്കുന്നു!
അവിടെ സമാധാനമില്ല!

6ഈ ചോദ്യം ചോദിക്കുകയും പരിഗണിക്കു
കയും ചെയ്യുക: പുരുഷനു പ്രസവിക്കാനാ
കുമോ? തീർച്ചയായുമില്ല! പിന്നെന്താണ് ശക്ത
നായ എല്ലാ പുരുഷനും പ്രസവവേദനയെ
ടുക്കുന്ന സ്ത്രീയെപ്പോലെ തന്റെ വയറിൽ
പിടിക്കുന്നത്? എന്തുകൊണ്ടാണ് ഓരോരുത്തരു
ടെയും മുഖം മരിച്ചവന്റേതുപോലെ വെളുത്ത
താകുന്നത്? എന്തുകൊണ്ടെന്നാൽ പുരുഷന്മാർ
വളരെ ഭയന്നിരിക്കുന്നു.

7ഇതു യാക്കോബിനു വളരെ പ്രധാനപ്പെ
ട്ടൊരുദിനമാണ്. മഹാദുരിതത്തിന്റെ സമയ

മാണിത്. ഇതുപോലെ മറ്റൊരു സമയം ഒരിക്കലു
മുണ്ടാകില്ല. പക്ഷേ യാക്കോബ് രക്ഷിക്കപ്പെടും.
8"ആ സമയത്ത്"-സർവ്വശക്തനായ യഹോവ
യിൽ നിന്നുള്ള സന്ദേശമാണിത്- "ഞാൻ
യിസ്രായേൽജനതയുടെയും യെഹൂദക്കാരുടെ
യും കഴുത്തിലെ നുകം തകർക്കും. നിങ്ങളെ
ചുറ്റുന്ന കയറും ഞാൻ പൊട്ടിക്കും. വിദേശി
കൾ ഇനിയൊരിക്കലും എന്റെ ജനത്തെ അടി
മകളാക്കയില്ല. 9യിസ്രായേലുകാരും യെഹൂദ
ക്കാരും വിദേശരാജ്യങ്ങളെ സേവിക്കയില്ല. ഇല്ല!
അവർ തങ്ങളുടെ ദൈവമാകുന്ന യഹോവയെ
സേവിക്കും. തങ്ങളുടെ രാജാവായ ദാവീദിനെ
യും അവർ സേവിക്കും. ആ രാജാവിനെ ഞാന
വർക്കായി അയയ്ക്കും.
10"അതിനാൽ, എന്റെ ദാസനായ യാക്കോ
ബേ, ഭയപ്പെടേണ്ട!" യഹോവയിൽ നിന്നുള്ള
താണ് ഈ സന്ദേശം. "യിസ്രായേലേ, ഭയപ്പെ
ടേണ്ട. നിന്നെ ഞാൻ ആ വിദൂരദേശത്തുനിന്നും
രക്ഷിക്കും. ആ വിദൂരദേശത്തു തടവുകാരാണു
നിങ്ങൾ. പക്ഷേ നിന്റെ പിൻഗാമികളെ
ഞാൻ രക്ഷിക്കും. അവരെ ഞാൻ ആ ദേശത്തു
നിന്നും തിരികെ കൊണ്ടുവരും. യാക്കോബിനു
വീണ്ടും സമാധാനമുണ്ടാക്കും. ജനം യാക്കോ
ബിനെ ഇനി ശല്യപ്പെടുത്തുകയില്ല. എന്റെ
ജനത്തെ പേടിപ്പിക്കാൻ ശത്രുവുണ്ടാകയില്ല.
11യിസ്രായേലിലെയും യെഹൂദയിലെയും
ജനമേ ഞാൻ നിങ്ങളോടൊപ്പമുണ്ട്." യഹോവ
യിൽനിന്നുള്ള സന്ദേശമാകുന്നു ഇത്. "നിങ്ങളെ
ഞാൻ രക്ഷിക്കുകയും ചെയ്യും. നിങ്ങളെ ഞാൻ
ആ രാഷ്ട്രങ്ങളിലേക്കയച്ചു. പക്ഷേ ആ രാഷ്ട്ര
ങ്ങളെ ഞാൻ പൂർണ്ണമായും നശിപ്പിക്കും. ഇതു
സത്യമാകുന്നു, ആ രാഷ്ട്രങ്ങളെ ഞാൻ തക
ർക്കും, പക്ഷേ നിങ്ങളെ ഞാൻ നശിപ്പിക്കയില്ല.
നിങ്ങട്രളുടെ പ്രവൃത്തികൾക്കു നിങ്ങൾ ശിക്ഷി
ക്കപ്പെടേണ്ടതാണ്. പക്ഷേ നിങ്ങളെ ഞാൻ
നന്നായി അച്ചടക്കമുള്ളവരാക്കും."
12യഹോവ പറയുന്നു: "യിസ്രായേലുകാരും
യെഹൂദക്കാരുമായ നിങ്ങൾക്കു ഭേദമാകാത്ത
ഒരു മുറിവുണ്ട്. ഭേദമാകാത്ത പരിക്ക് നിങ്ങൾ
ക്കുണ്ട്.
13നിങ്ങളുടെ വടുക്കൾ ശുശ്രൂഷിക്കാൻ ഒരാ
ളുമില്ല. നിങ്ങൾക്കു ഭേദമാകില്ല.
14നിങ്ങൾ നിരവധിരാഷ്ട്രങ്ങളുമായി സൗ
ഹൃദത്തിലായി. പക്ഷേ ആ രാഷ്ട്രങ്ങൾ നിങ്ങ
ളെ ഗൗനിക്കുന്നതേയില്ല. നിങ്ങളുടെ 'സുഹൃത്തു
ക്കൾ' നിങ്ങളെ മറന്നിരിക്കുന്നു. ശത്രുവിനെ
യെന്നപോലെ നിങ്ങളെ ഞാൻ മുറിവേല്പിച്ചു.
നിങ്ങളെ ഞാൻ വല്ലാതെ ശിക്ഷിച്ചു. നിങ്ങ
ളുടെ മഹാപരാധം മൂലമാണു ഞാനതു ചെയ്ത
ത്. നിങ്ങളുടെ നിരവധി പാപങ്ങൾ മൂലമാണ്
ഞാനതു ചെയ്തത്.
15യിസ്രായേലേ, യെഹൂദയേ എന്തിനാണു
നിങ്ങൾ സ്വന്തം മുറിവിനെപ്പറ്റി നിലവിളി
ക്കുന്നത്? നിങ്ങളുടെ മുറിവുകൾ വേദനാകര
മാണ്. അതിനു ശമനവുമില്ല. നിങ്ങളുടെ മഹാ
പരാധം മൂലം യഹോവയായ ഞാൻ ഇക്കാ
ര്യങ്ങൾ നിങ്ങളോടു ചെയ്തു. നിങ്ങളുടെ നിര
വധി പാപങ്ങൾ മൂലം ഞാനിതു ചെയ്തു.
16ആ രാഷ്ട്രങ്ങൾ നിങ്ങളെ നശിപ്പിച്ചു,
പക്ഷേ ഇപ്പോൾ അവർ നശിപ്പിക്കപ്പെട്ടിരി
ക്കുന്നു. യിസ്രായേലേ, യെഹൂദയേ, നിങ്ങളുടെ
ശത്രുക്കൾ തടവുകാരാക്കപ്പെടും. അവർ നിങ്ങ
ളുടെ സാധനങ്ങളപഹരിച്ചു. പക്ഷേ അന്യർ
അവരെ കൊള്ളയടിക്കും. അവർ യുദ്ധത്തിൽ
നിങ്ങളിൽ നിന്നപഹരിച്ചു. പക്ഷേ അന്യർ
യുദ്ധത്തിൽ അവരിൽ നിന്നപഹരിക്കും.
17നിങ്ങളുടെ ആരോഗ്യം ഞാൻ തിരികെക്കൊ
ണ്ടുവരും. നിങ്ങളുടെ മുറിവുകൾ ഞാൻ സുഖ
പ്പെടുത്തുകയും ചെയ്യും." യഹോവയിൽനിന്നു
ള്ളതാണ് ഈ സന്ദേശം. "എന്തുകൊണ്ടെന്നാൽ
നിങ്ങൾ ജാതിഭ്രഷ്ടരെന്ന് അന്യർ പറഞ്ഞു.
'സീയോനെ ആരും ഗൗനിക്കുന്നില്ല' എന്നവർ
പറഞ്ഞു."
18യഹോവ പറയുന്നു: "യാക്കോബിന്റെ ജന
മിപ്പോൾ തടവിലാണ്. പക്ഷേ അവർ തിരിച്ചു
വരും. യാക്കോബിന്റെ ഭവനങ്ങളോട് എനിക്കു
ദയവുമുണ്ടാകും. തകർന്ന കെട്ടിടങ്ങളാൽ മൂട
പ്പെട്ട ഒരു മൊട്ടക്കുന്നു മാത്രമാണ് നഗരമി
പ്പോൾ. എന്നാൽ ആ നഗരം അതിന്റെ കുന്നിൽ
പുനർനിർമ്മിക്കപ്പെടും. രാജകൊട്ടാരം യഥാ
സ്ഥാനത്തു വീണ്ടും നിർമ്മിക്കപ്പെടും.
19ആ സ്ഥലത്തുള്ളവർ വാഴ്ത്തിപ്പാടും. അവി
ടമെങ്ങും ചിരിയുടെ ശബ്ദം നിറയും. അവർക്ക്
ഞാൻ നിരവധി കുഞ്ഞുങ്ങളെ നൽകും. യിസ്രാ
യേലും യെഹൂദയും ചെറുതായിരിക്കയില്ല.
അവർക്കു ഞാൻ മഹത്വം കൊണ്ടുവരും. ആരും
അവരുടെമേൽ കുനിഞ്ഞു നോക്കിയില്ല.
20യാക്കോബിന്റെകുടുംബം പണ്ടത്തെ
യിസ്രായേൽകുടുംബം പോലെയാകും. യിസ്രാ
യേലിനെയും യെഹൂദയെയും ഞാൻ ശക്തമാ
ക്കുകയും അവരെ മുറിവേല്പിക്കുന്നവരെ ഞാൻ
ശിക്ഷിക്കുകയും ചെയ്യും.
21അവരുടെ സ്വന്തം ആളുകളിലൊരുവൻ
അവരെ നയിക്കും. ആ ഭരണാധിപൻ എന്റെ
ജനത്തിൽനിന്നും വരും. ഞാനാവശ്യപ്പെട്ടെ
ങ്കിൽ മാത്രമേ ഒരുവന് എന്നോടടുത്തു വരാൻ
പററൂ. അതിനാൽ ആ നേതാവിനോടു ഞാൻ
എന്റെയടുത്തേക്കു വരാൻ പറയും. അവൻ
എന്റെയടുത്തെത്തുകയും ചെയ്യും.
22നിങ്ങൾ എന്റെ ജനമായിരിക്കും. ഞാൻ
നിങ്ങളുടെ ദൈവവും."
23"യഹോവ വളരെ കോപിച്ചിരുന്നു! അവൻ
ജനത്തെ ശിക്ഷിച്ചു. ശിക്ഷ കൊടുങ്കാറ്റുപോ
ലെ വന്നു. ആ ദുഷ്ടന്മാരുടെ നേർക്ക് അതൊരു
ചുഴലിക്കാറ്റുപോലെ വന്നു.
24താൻ ചെയ്യാനാലോചിച്ച കാര്യങ്ങൾ പൂർ
ത്തിയാകാതെ യഹോവയുടെ കോപം ശമിക്കു
കയില്ല. ആ ദിവസം അവസാനിക്കുമ്പോൾ,
നിങ്ങൾക്കു മനസ്സിലാകും."

## പുതിയ യിസ്രായേൽ

31 യഹോവ ഇക്കാര്യങ്ങൾ പറഞ്ഞു, "അന്ന്
ഞാൻ, സകല യിസ്രായേൽഗോത്രങ്ങ
ളുടെയും ദൈവമായിരിക്കും. അവർ എന്റെ
ജനതയുമായിരിക്കും."
2യഹോവ പറയുന്നു: "ശത്രുവിന്റെ വാളിൽ
നിന്നു രക്ഷപ്പെട്ടവർ മരുഭൂമിയിൽ ആശ്വാസം
കണ്ടെത്തും. യിസ്രായേൽ അവിടെ വിശ്രമം
തേടി പോകും."
3വിദൂരത്തുനിന്നും യഹോവ തന്റെ ജനത
യ്ക്കു പ്രത്യക്ഷനാകും. യഹോവ പറയുന്നു,
"നിത്യമായി തുടരുന്ന സ്നേഹംകൊണ്ട് ഞാൻ
നിങ്ങളെ സ്നേഹിക്കുന്നു. അതുകൊണ്ടാണ്
നിങ്ങളോടു ഞാൻ തുടർന്നും കരുണ കാട്ടിയത്.
4യിസ്രായേലേ, എന്റെ വധുവേ, നിന്നെ
ഞാൻ വീണ്ടും നിർമ്മിക്കും. നീ വീണ്ടുമൊരു
രാജ്യമാകും. നീ നിന്റെ തംബുരു വീണ്ടും എടു

ക്കുകയും ആഹ്ലാദമുള്ള സകലരോടുമൊപ്പം
നൃത്തം വയ്ക്കുകയും ചെയ്യും.
5യിസ്രായേലിലെ കർഷകരേ, നിങ്ങൾ മുന്തി
രിത്തോപ്പുകളിൽ വീണ്ടും കൃഷിയിറക്കും. ശമ
ര്യാനഗരത്തിനു ചുറ്റുമുള്ള കുന്നുകളിൽ
നിങ്ങൾ ആ മുന്തിരിത്തോപ്പുകൾ വളർത്തും.
ആ മുന്തിരിത്തോപ്പിലെ പഴങ്ങൾ കൃഷിക്കാർ
ഭക്ഷിക്കും.
6കാവൽക്കാർ ഈ സന്ദേശം വിളിച്ചു പറ
യുന്ന സമയമാകും. 'വരൂ, നമുക്ക് നമ്മുടെ
ദൈവമാകുന്ന യഹോവയെ ആരാധിക്കാൻ
സീയോനിലേക്കു പോകാം!' എഫ്രയീമിലെ
കുന്നിൻപുറത്തുള്ള കാവൽക്കാർപോലും ആ
സന്ദേശം വിളിച്ചു കൂവും."
7യഹോവ പറയുന്നു: "ആഹ്ലാദിക്കുകയും
യാക്കോബിനായി പാടുകയും ചെയ്യുക!
രാഷ്ട്രങ്ങളിൽ മഹത്തായ യിസ്രായേലിനായി
വിളിച്ചുകൂവുക! നിങ്ങൾ വാഴ്ത്തിപ്പാടുകയും
വിളിച്ചു കൂവുകയും ചെയ്യുക. 'യഹോവ
തന്റെ ജനതയെ രക്ഷിച്ചു! യിസ്രായേലിന്റെ
രാഷ്ട്രത്തിൽനിന്ന് ജീവനോടെ ഉപേക്ഷിക്ക
പ്പെട്ടവരെ അവൻ രക്ഷിച്ചിരിക്കുന്നു!'
8ഓർമ്മിക്കുക, വടക്കുള്ള ആ രാജ്യത്തുനിന്നും
യിസ്രായേലിനെ ഞാൻ കൊണ്ടുവരും. ഭൂമി
യിലെ വിദൂരസ്ഥലങ്ങളിൽനിന്നും യിസ്രായേ
ലുകാരെ ഞാൻ ഒരുമിച്ചുകൂട്ടും. ജനങ്ങളിൽ
ചിലർ അന്ധരും തളർന്നവരുമായിരിക്കും. സ്ത്രീ
കളിൽ ചിലർ ഗർഭിണികളും പ്രസവിക്കാറായ
വരുമായിരിക്കും. പക്ഷേ നിരവധിപേർ മടങ്ങി
വരും.
9അവർ കരഞ്ഞുകൊണ്ട് മടങ്ങിവരും. പക്ഷേ
ഞാനവരെ നയിക്കുകയും ആശ്വസിപ്പിക്കു
കയും ചെയ്യും. അരുവിക്കരകളിലൂടെ അവരെ
ഞാൻ നയിക്കും. അവർ വീഴാതിരിക്കത്തക്ക
വിധം നല്ല പാതയിലൂടെ അവരെ ഞാൻ നയി
ക്കും. നിങ്ങളെ ഞാൻ അപ്രകാരം നയിക്കും.
എന്തെന്നാൽ ഞാൻ യിസ്രായേലിന്റെ പിതാ
വാകുന്നു. എഫ്രയീം എന്റെ ആദ്യജാതനു
മാകുന്നു.
10രാഷ്ട്രങ്ങളേ, യഹോവയിൽ നിന്നുള്ള ഈ
സന്ദേശം ശ്രവിക്കുക! കടൽക്കരയിലുള്ള വിദൂ
രസ്ഥലങ്ങളിൽ ഈ സന്ദേശമെത്തിക്കുക: 'യി
സ്രായേലുകാരെ ദൈവം ചിതറിച്ചു. പക്ഷേ
ദൈവം അവരെ ഒരുമിച്ചു തിരികെകൊണ്ടു
വരും. തന്റെ ആട്ടിൻപറ്റത്തെ (ജനത) അവൻ
ഇടയനെപ്പോലെ നോക്കുകയും ചെയ്യും.'
11യാക്കോബിനെ യഹോവ തിരികെ
കൊണ്ടുവരും. അവരെക്കാൾ ശക്തന്മാരിൽ
നിന്ന് യഹോവ അവരെ രക്ഷിക്കുകയും
ചെയ്യും.
12യിസ്രായേലുകാർ സീയോന്റെ നെറുക
യിലെത്തുകയും ആഹ്ലാദംകൊണ്ട് ആക്രോശി
ക്കുകയും ചെയ്യും. യഹോവ നൽകുന്ന നന്മക
ളിലുള്ള ആഹ്ലാദംകൊണ്ട് അവരുടെ മുഖം
തിളങ്ങുകയും ചെയ്യും. യഹോവ അവർക്ക്
ധാന്യം, പുതുവീഞ്ഞ്, ഒലീവെണ്ണ, ആട്ടിൻകുട്ടി,
പശുക്കൾ എന്നിവ നൽകും. നിറയെ വെള്ള
മുള്ള ഒരുദ്യാനം പോലെയായിരിക്കും അവർ.
യിസ്രായേലുകാർക്കു പിന്നെ വലിയ ദുരിത
ങ്ങളുണ്ടായി രിക്കയില്ല.
13അപ്പോൾ യിസ്രായേൽയുവതികൾ ആഹ്ലാ
ദിച്ചു നൃത്തം ചെയ്യും. യുവാക്കളും വൃദ്ധന്മാരും
നൃത്തത്തിൽ ചേരുകയും. അവരുടെ വ്യസന
ത്തെ ഞാൻ ആഹ്ലാദമാക്കി മാറ്റുകയും ചെയ്യും.
യിസ്രായേലുകാരെ ഞാൻ ആശ്വസിപ്പിക്കുക
യും അവരുടെ വ്യസനത്തെ ഞാൻ ആഹ്ലാദമാ
ക്കി മാറ്റുകയും ചെയ്യും.
14പുരോഹിതനു ഞാൻ സമൃദ്ധമായി ഭക്ഷ
ണം നൽകും. ഞാൻ നൽകുന്ന നന്മകളിൽ
എന്റെ ജനത്തിന്റെ മനസ്സ് നിറയുകയും
അവർ തൃപ്തരാവുകയും ചെയ്യും." യഹോവ
യിൽ നിന്നുള്ളതായിരുന്നു ഈ സന്ദേശം.
15യഹോവ പറയുന്നു: "രാമയിൽ ഒരു ശബ്ദം
കേൾക്കും. അത് അതീവ വ്യസനത്തോടെയുള്ള
രോദനമായിരിക്കും. റാഹേൽ തന്റെ കുഞ്ഞുങ്ങ
ൾക്കായി കരയുകയായിരിക്കും. തന്റെ കുട്ടി
കൾ മരിച്ചതിനാൽ ആശ്വസിപ്പിക്കപ്പെടുന്നത്
അവൾ നിരസിക്കും."
16പക്ഷേ യഹോവ പറയുന്നു: "കരച്ചിൽ നിർ
ത്ത്! നിന്റെ കണ്ണുകളിൽ കണ്ണീർ നിറയ്ക്കരുത്!
നിന്റെ പ്രവൃത്തിക്ക് നിനക്കു പ്രതിഫലം
കിട്ടും!" യഹോവയിൽ നിന്നുള്ളതാണ് ഈ
സന്ദേശം. "യിസ്രായേൽജനത ശത്രുവിന്റെ
ദേശത്തുനിന്നും മടങ്ങിവരും.
17യിസ്രായേലേ, നിനക്കു പ്രതീക്ഷയുണ്ട്."
യഹോവയിൽ നിന്നുള്ളതാകുന്നു ഈ സന്ദേശം.
"നിന്റെ കുട്ടികൾ സ്വന്തം ദേശത്തേക്കു മടങ്ങി
വരും.
18എഫ്രയീം കരയുന്നതു ഞാൻ കേട്ടിരിക്കു
ന്നു. എഫ്രയീം ഇങ്ങനെ പറയുന്നതു ഞാൻ
കേട്ടു: 'യഹോവേ, നീ പരമാർത്ഥത്തിൽ
എന്നെ ശിക്ഷിച്ചു! ഞാനെന്റെ പാഠം പഠിക്കു
കയും ചെയ്തു. പരിശീലിക്കപ്പെടാത്ത ഒരു
കിടാവിനെപ്പോലെയാണു ഞാൻ. എന്നെ
ശിക്ഷിക്കുന്നതു നിർത്തേണമേ, ഞാൻ നിന്നി
ലേക്കു മടങ്ങി വന്നുകൊള്ളാം. പരമാർത്ഥമാ
യും നീയാകുന്നു എന്റെ ദൈവമാകുന്ന
യഹോവ.
19യഹോവേ, ഞാൻ നിന്നിൽ നിന്നകന്ന്
അലഞ്ഞുതിരിഞ്ഞു. പക്ഷേ ഞാനെന്റെ
ദുഷ്പ്രവൃത്തികളെപ്പറ്റി പഠിച്ചു. അതിനാൽ
ഞാൻ മാനസാന്തരപ്പെട്ടു. ഞാൻ ചെറുപ്പമാ
യിരുന്നപ്പോൾ ചെയ്ത മണ്ടത്തരങ്ങളിൽ
ലജ്ജിതനും അപമാനിതനുമായി.'"
20ദൈവം പറയുന്നു, "എഫ്രയീം എന്റെ
പ്രിയപുത്രനെന്നു നിനക്കറിയാം. ആ കുഞ്ഞി
നെ ഞാൻ സ്നേഹിക്കുന്നു. അതെ, ഞാൻ
പലപ്പോഴും എഫ്രയീമിനെ വിമർശിച്ചിട്ടുണ്ട്,
എങ്കിലും ഇപ്പോഴും ഞാനവനെപ്പറ്റി ചിന്തിക്കു
ന്നു. ഞാനവനെ വളരെ സ്നേഹിക്കുന്നു. സത്യ
മായും എനിക്കവനെ ആശ്വസിപ്പിക്കണമെന്നു
ണ്ട്." യഹോവയിൽ നിന്നുള്ളതായിരുന്നു ഈ
സന്ദേശം.
21"യിസ്രായേലുകാരേ, വഴിയിലെ അടയാള
ങ്ങൾ ഉറപ്പിക്കുക. വീട്ടിലേക്കുള്ള വഴി കാണി
ക്കുന്ന അടയാളങ്ങളുയർത്തുക. വഴി നിരീക്ഷി
ക്കുക. നീ വിട്ടുപോകുന്ന വഴികൾ ഓർമ്മി
ക്കുക. യിസ്രായേലേ, എന്റെ വധൂ, വീട്ടിലേ
ക്കുവരിക. നിന്റെ പട്ടണങ്ങളിലേക്കു മടങ്ങി
വരിക.
22അവിശ്വസ്തപുത്രീ, നീയെത്ര കാലം അല
ഞ്ഞുതിരിയും? നീയെപ്പോഴായിരിക്കും മടങ്ങി
വരിക?" "ദേശത്ത് യഹോവയെന്തെങ്കിലും
പുതുതായി സൃഷ്ടിക്കുമ്പോൾ ഒരു സ്ത്രീ ഒരു
പുരുഷനു ചുറ്റുമുണ്ടാകും."
23സർവ്വശക്തനായ യഹോവ, യിസ്രായേ
ലിന്റെ ദൈവം പറയുന്നു: "യെഹൂദക്കാർക്കാ
യി ഞാൻ വീണ്ടും നന്മകൾ ചെയ്യും. തടവുകാ

രായി കൊണ്ടുപോകപ്പെട്ടവരെ ഞാൻ തിരി
കെ കൊണ്ടുവരും. അന്ന്, യെഹൂദാദേശത്തും
അതിലെ പട്ടണങ്ങളിലുമുള്ളവർ ഒരിക്കൽക്കൂടി
ഈ വാക്കുകൾ ഉപയോഗിക്കും: ‘നല്ല ഭവനമേ,
വിശുദ്ധപർവ്വതമേ, യഹോവ നിങ്ങളെ അനുഗ്ര
ഹിക്കട്ടെ!’
24“യെഹൂദയിലെ സകലപട്ടണങ്ങളിലുമുള്ള
വർ സമാധാനത്തോടെ ഒരുമിച്ചു ജീവിക്കും.
കർഷകരും കാലിക്കൂട്ടവുമായി ചുറ്റി നടക്കുന്ന
വരും സമാധാനത്തോടെ യെഹൂദയിൽ ഒരുമി
ച്ചു വസിക്കും. 25ക്ഷീണിതരും ദുർബ്ബലരുമായ
വർക്ക് ഞാൻ വിശ്രമവും ശക്തിയും നൽകും.
വ്യസനം നിറഞ്ഞവരുടെ ആഗ്രഹങ്ങൾ ഞാൻ
പൂർത്തീകരിക്കും.”
26അതു കേട്ടതിനുശേഷം ഞാൻ ഉണർന്നെഴു
ന്നേറ്റു ചുറ്റും നോക്കി. അതൊരു സുഖകരമായ
ഉറക്കമായിരുന്നു.
27“ഞാൻ യിസ്രായേൽ, യെഹൂദാകുടുംബ
ങ്ങളെ വളർത്തുന്നതിന്റെ ദിനങ്ങൾ വര
വായി.” യഹോവയിൽ നിന്നുള്ളതാകുന്നു ഈ
സന്ദേശം. “അവരുടെ കുട്ടികളെയും മൃഗങ്ങളെ
യും കൂടി വളരാൻ ഞാൻ സഹായിക്കും. ഒരു
ചെടി നട്ടുവളർത്തു മ്പോലെയായിരിക്കുമത്.
28മുൻകാലങ്ങളിൽ, യിസ്രായേലിനെയും യെ
ഹൂദയെയും ഞാൻ നിരീക്ഷിച്ചു, പക്ഷേ
അവരെ, പിഴുതെടുക്കാനുള്ള സമയത്തിനായി
രുന്നു ഞാൻ കാത്തിരുന്നത്. ഞാനവരെ കീറി
യിട്ടു. ഞാനവരെ നശിപ്പിച്ചു. അവർക്കു ഞാൻ
അനവധി ദുരിതങ്ങൾ നൽകി. എന്നാലി
പ്പോൾ, അവരെ നിർമ്മിക്കുവാനും ശക്തരാക്കു
വാനും ഞാൻ നോക്കുന്നു.” യഹോവയിൽ
നിന്നുള്ളതായിരുന്നു ഈ സന്ദേശം.
29“മനുഷ്യർ ഇനിയും ഈ പഴഞ്ചൊല്ല് ഉപ
യോഗിക്കയില്ല:

പിതാക്കന്മാർ പുളിക്കുന്ന മുന്തിരി തിന്നു.
പക്ഷേ മക്കൾക്ക് ആ പുളിരസം ലഭിച്ചു.*

30ഓരോരുത്തനും അവനവന്റെ പാപത്താൽ
മരിക്കും. പുളിച്ച മുന്തിരി തിന്നുന്നവന് പുളി
രസം കിട്ടും.”

## പുതിയ കരാർ

31യഹോവ ഇപ്രകാരം പറഞ്ഞു, “യിസ്രായേ
ൽകുടുംബവും യെഹൂദാകുടുംബവുമായി
ഞാനൊരു പുതിയ കരാറുണ്ടാക്കുന്ന കാലം
വരുന്നു. 32ഇത് ഞാൻ അവരുടെ പൂർവ്വികരു
മായുണ്ടാക്കിയ കരാറുപോലെയായിരിക്കില്ല.
അവരെ ഞാൻ കൈപിടിച്ച് ഈജിപ്തിൽ
നിന്നും പുറത്തേക്കു കൊണ്ടുവരവേയാണ്
ഞാൻ ആ കരാറുണ്ടാക്കിയത്. ഞാനവരുടെ
യജമാനനായിരുന്നു. പക്ഷേ അവർ ആ ഉടമ്പടി
ലംഘിച്ചു.” യഹോവയിൽ നിന്നുള്ളതായിരുന്നു
ഈ സന്ദേശം.
33“ഭാവിയിൽ ഞാൻ യിസ്രായേൽജനതയു
മായി ഈ കരാറുണ്ടാക്കും.”-യഹോവയിൽ
നിന്നുള്ളതാണ് ഈ സന്ദേശം- “ഞാൻ എന്റെ
ഉപദേശങ്ങൾ അവരുടെ മനസ്സിൽ നിറയ്ക്കും.
അവരുടെ ഹൃദയത്തിൽ ഞാൻ എഴുതുകയും
ചെയ്യും. ഞാൻ അവരുടെ ദൈവമായിരിക്കും.
അവർ എന്റെ ജനതയും. 34യഹോവയെ അറി
യാൻ ജനങ്ങൾക്ക് തങ്ങളുടെ അയൽക്കാരെയും
ബന്ധുക്കളെയും പഠിപ്പിക്കേണ്ടിവരികയില്ല.
എന്തു കൊണ്ടെന്നാൽ ഏറ്റവും നിസ്സാരൻ
മുതൽ ഏറ്റവും പ്രമാണിവരെയുള്ളവർ എന്നെ
അറിയും.”-യഹോവയിൽ നിന്നുള്ളതായിരുന്നു
ഈ സന്ദേശം- “അവരുടെ ദുഷ്പ്രവൃത്തികൾക്ക്
ഞാനവരോടു ക്ഷമിക്കും. അവരുടെ പാപങ്ങൾ
ഞാൻ ഓർമ്മിക്കുകയില്ല.”

## യഹോവ ഒരിക്കലും യിസ്രാ യേൽ വിട്ടുപോകയില്ല

35യഹോവ പറയുന്നു: “യഹോവ പകൽ
സൂര്യനെ പ്രകാശിപ്പിക്കുന്നു. ചന്ദ്രനെയും
നക്ഷത്രങ്ങളെയും അവൻ രാത്രിയിൽ തിളക്കു
ന്നു. തിരകൾ തീരത്തു തല്ലുംവിധം യഹോവ
സമുദ്രത്തെ ഇളക്കുന്നു. സർവ്വശക്തനായ
യഹോവ എന്നാകുന്നു അവന്റെ നാമം.”
36യഹോവ ഇപ്രകാരം പറയുന്നു: “യിസ്രാ
യേലിന്റെ പിൻഗാമികൾ ഒരു രാഷ്ട്രമായി
രിക്കുന്നതവസാനിപ്പിക്കില്ല. എനിക്കു സൂര്യൻ,
ചന്ദ്രൻ, നക്ഷത്രങ്ങൾ, സമുദ്രം എന്നിവയുടെ
നിയന്ത്ര ണം നഷ്ടപ്പെടുമ്പോഴേ അതു സംഭ
വിക്കുകയുള്ളൂ.”
37യഹോവ പറയുന്നു: “യിസ്രായേലിന്റെ
പിൻഗാമികളെ ഞാനൊരിക്കലും തിരസ്കരി
ക്കില്ല. മുകളിലാകാശത്തെ മനുഷ്യർക്കളക്കു
വാൻ കഴിയുകയും താഴെ ഭൂമിയിലെ രഹസ്യ
ങ്ങൾ മുഴുവൻ പഠിക്കുകയും ചെയ്താൽ മാത്ര
മേ അങ്ങനെ സംഭവിക്കൂ. അപ്പോൾ മാത്രമേ
യിസ്രായേലിന്റെ പിൻഗാമികളെ ഞാൻ
തള്ളിക്കളയൂ. അപ്പോൾ മാത്രമേ അവരുടെ
പാപങ്ങൾക്ക് ഞാൻ അവരെ തള്ളിക്കളയൂ.”
യഹോവയിൽ നിന്നുള്ളതായിരുന്നു ഈ
സന്ദേശം.

## പുതിയ യെരൂശലേം

38യഹോവയിൽനിന്നുള്ളതാകുന്നു ഈ സന്ദേ
ശം, “യെരൂശലേംനഗരം യഹോവയ്ക്കായി
പുനർനിർമ്മിക്കപ്പെടുന്ന ദിവസങ്ങൾ വര
വായി. മുഴുവൻ നഗരവും പുനർനിർമ്മിക്ക
പ്പെടും-ഹനനേൽ ഗോപുരം മുതൽ മൂലക്ക
വാടം വരെ. 39അളവുചരട് മൂലക്കവാടം മുതൽ
നേരെ ഗാരേബുകുന്നിലേക്കും അവിടെനിന്നും
ഗാരേബ് എന്ന സ്ഥലത്തേക്കും വലിച്ചു നീട്ടും.
40മൃതദേഹങ്ങളും ചാരവും വലിച്ചെറിയപ്പെ
ടുന്ന താഴ്വര മുഴുവനും യഹോവയ്ക്കു വിശു
ദ്ധസ്ഥലമായിരിക്കും. കുതിരക്കവാടം വരെ
യുള്ള കിദ്രോൻതാഴ്വരയുടെ താഴ്വശം വരെ
യുള്ള മുഴുവൻ മട്ടുപ്പാവുകളും ഇതിലുൾപ്പെ
ടും. ആ സ്ഥലം മുഴുവനും യഹോവയ്ക്കു
വിശുദ്ധമായിരിക്കും. യെരൂശലേംനഗരം വീണ്ടു
മൊരിക്കലും തകർത്തിടുകയും നശിപ്പിക്കപ്പെ
ടുകയുമില്ല.”

## യിരെമ്യാവ് ഒരു വയൽ വാങ്ങുന്നു

32 സിദെക്കീയാവ് യെഹൂദയിലെ രാജാവാ
യതിന്റെ പത്താംവർഷം* യിരെമ്യാ
വിനു യഹോവയിൽനിന്നു ലഭിച്ച സന്ദേശം
ഇതാകുന്നു. സിദെക്കീയാവിന്റെ പത്താം
ഭരണവർഷം നെബൂഖദ്നേസരിന്റെ പതി
നെട്ടാം വർഷമായിരുന്നു. 2അപ്പോൾ, ബാബി
ലോൺരാജാവിന്റെസൈന്യം യെരൂശലേം
നഗരത്തെ വളയുകയായിരുന്നു. യിരെമ്യാവ്

---

**പിതാക്കന്മാർ … ലഭിച്ചു** മാതാപിതാക്കന്മാരുടെ പ്രവൃത്തി കളുടെ ഫലം അനുഭവിക്കുന്നത് കുട്ടികളാണ് എന്നർത്ഥം.

**സിദെക്കീയാവിന്റെ … വർഷം** ക്രി. മു. 588-587 ആയിരുന്നു ഇത്. യെരൂശലേം നെബൂഖദ്നേസരിനാൽ നശിപ്പിക്കപ്പെട്ട വർഷമായിരുന്നു ഇത്.

പാറാവിന്റെ മുറ്റത്ത് ബന്ധനത്തിലുമായി
രുന്നു. ആ മുറ്റം യെഹൂദയിലെരാജാവിന്റെ
കൊട്ടാരമുറ്റത്തായിരുന്നു. 3(യെഹൂദയിലെ
രാജാവായ സിദെക്കീയാവ് അവിടെ യിരെമ്യാ
വിനെ തടവിലിട്ടിരുന്നു. യിരെമ്യാവു പ്രവ
ചിച്ച കാര്യങ്ങൾ സിദെക്കീയാവിന് ഇഷ്ടപ്പെ
ട്ടിരുന്നില്ല. യിരെമ്യാവു പറഞ്ഞിരുന്നു,
“യഹോവ പറയുന്നു: ‘വൈകാതെ തന്നെ
ഞാൻ യെരൂശലേംനഗരം ബാബിലോൺ രാജാ
വിനു നൽകും. നെബൂഖദ്നേസർ ഈ നഗരം
പിടിക്കും. 4യെഹൂദയിലെരാജാവായ സിദെ
ക്കീയാവ് ബാബിലോണുകാരുടെ സൈന്യ
ത്തിൽനിന്നും രക്ഷപ്പെടില്ല. പക്ഷേ അവൻ
തീർച്ചയായും ബാബിലോൺരാജാവിനു നൽ
കപ്പെടും. സിദെക്കീയാവ് ബാബിലോൺരാ
ജാവുമായി മുഖാമുഖം സംസാരിക്കുകയും
ചെയ്യും. സിദെക്കീയാവ് അവനെ സ്വന്തം
കണ്ണുകൾകൊണ്ട് കാണും. 5ബാബിലോൺ
രാജാവ് സിദെക്കീയാവിനെ ബാബിലോണി
ലേക്കു കൊണ്ടുപോകും. ഞാൻ ശിക്ഷിച്ചിരി
ക്കുന്നത്ര കാലം സിദെക്കീയാവ് അവിടെ
തങ്ങും.’-യഹോവയിൽ നിന്നുള്ളതാകുന്നു ഈ
സന്ദേശം. ‘ബാബിലോണുകാരുടെ സൈന്യ
ത്തോടു യുദ്ധം ചെയ്താലും നിങ്ങൾ വിജയി
ക്കില്ല.’”)

6തടവുകാരനായിരിക്കവേ യിരെമ്യാവു പറ
ഞ്ഞു, “യഹോവയിൽനിന്നുള്ള സന്ദേശം
എനിക്കു വന്നു. സന്ദേശം ഇതായിരുന്നു: 7യിരെ
മ്യാവേ, നിന്റെ അമ്മാവനായ ശല്ലൂമിന്റെ
പുത്രനായ ഹനമെയേൽ വൈകാതെ നിന്റെ
യടുത്തേക്കു വരും. ഹനമെയേൽ നിന്നോടു
‘യിരെമ്യാവേ, അനാഥോത്ത് പട്ടണത്തിനടു
ത്തുള്ള എന്റെ വയൽ വാങ്ങുക. അതു
വാങ്ങുക, എന്തെന്നാൽ നീയെന്റെ അടുത്ത
ബന്ധുവാകുന്നു. ആ വയൽ വാങ്ങേണ്ടത്
നിന്റെ അവകാശവും ഉത്തരവാദിത്വവുമാ
ണ്’ എന്നു പറയും.

8“അനന്തരം യഹോവ പറഞ്ഞതുപോലെ
തന്നെ അതു സംഭവിച്ചു. എന്റെ മാതുല
പുത്രൻ ഹനമെയേൽ കാവൽക്കാരുടെ മുറ്റത്ത്
എന്റെയടുക്കലേക്കു വന്നു. ഹനമെയേൽ
എന്നോടു പറഞ്ഞു, ‘യിരെമ്യാവേ, ബെന്യാമീ
ൻഗോത്രക്കാരുടെ ദേശത്ത് അനാഥോത്തിനടു
ത്തുള്ള എന്റെ വയൽ വാങ്ങിക്കുക. അതു
വാങ്ങി സ്വന്തമാക്കുകയെന്നത് നിന്റെ അവ
കാശമായതിനാൽ നീ ആ സ്ഥലം വാങ്ങുക.’

“അങ്ങനെ, അത് യഹോവയുടെ സന്ദേശ
മായിരുന്നെന്ന് ഞാനറിഞ്ഞു. 9അനാഥോത്തി
ലുള്ള ആ വയൽ എന്റെ മാതുല പുത്രന്റെ
കൈയിൽനിന്നും ഞാൻ വാങ്ങി. പതിനേഴു
ശേക്കൽ വെള്ളി ഞാനവനു കൊടുത്തു. 10ഞാൻ
പ്രമാണം ഒപ്പിട്ടു. പ്രമാണത്തിന്റെ ഒരു പ്രതി
മുദ്രവച്ച് എന്റെ കൈവശം കിട്ടി. എന്റെ
പ്രവൃത്തികൾക്ക് എനിക്കു ചില സാക്ഷികളെ
യും കിട്ടി. വെള്ളി ഞാൻ ഒരു ത്രാസ്സിൽ വച്ചു
തൂക്കി. 11എന്നിട്ട് ഞാൻ പ്രമാണത്തിന്റെ മുദ്ര
വച്ച പ്രതിയും മുദ്രവയ്ക്കാത്ത പ്രതിയുമെടു
ത്തു. 12അതു ഞാൻ ബാരൂക്കിനെ ഏല്പിക്കുകയും
ചെയ്തു. നേര്യാവിന്റെ പുത്രനായിരുന്നു
ബാരൂക്ക്. മഹസേയാവിന്റെ പുത്രനായിരുന്നു
നേര്യാവ്. മുദ്രവച്ച പ്രമാണപ്പതിപ്പിൽ കച്ചവട
ത്തിന്റെ മുഴുവൻ വ്യവസ്ഥകളും ഉണ്ടായി
രുന്നു. എന്റെ മാതുലപുത്രൻ ഹനമെയേലും
മറ്റു സാക്ഷികളും നോക്കി നിൽക്കേയാണ് ഈ
പ്രമാണം ഞാൻ ബാരൂക്കിനെ ഏല്പിച്ചത്. ആ
സാക്ഷികളും പ്രമാണത്തിൽ ഒപ്പുവച്ചിരുന്നു.
ഞാൻ പ്രമാണം ബാരൂക്കിനു നൽകുന്നതു കണ്ട
അനവധി യെഹൂദക്കാരും മുറ്റത്തിരിപ്പുണ്ടായി
രുന്നു.

13“എല്ലാവരും നോക്കിനിൽക്കേ ഞാൻ ബാരൂ
ക്കിനോടു പറഞ്ഞു: 14‘സർവ്വശക്തനായ
യഹോവ, യിസ്രായേലിന്റെ ദൈവം പറയു
ന്നു: ‘ആ രണ്ടു പ്രമാണങ്ങളും -മുദ്രവച്ചതും
മുദ്രവയ്ക്കാത്തതും- എടുത്ത് ഒരു മൺഭരണിയി
ലിടുക. പ്രമാണങ്ങൾ വളരെക്കാലത്തേക്കു
നിലനിൽക്കത്തക്കവിധം അങ്ങനെ ചെയ്യുക.
15സർവ്വശക്തനായ യഹോവ, യിസ്രായേലി
ന്റെ ദൈവം പറയുന്നു: “ഭാവിയിൽ, എന്റെ
ജനം ഒരിക്കൽക്കൂടി വീടുകളും വയലുകളും
മുന്തിരിത്തോപ്പുകളും യിസ്രായേലിന്റെ ദേശ
ത്തു വാങ്ങും.”’

16“നേര്യാവിന്റെ പുത്രനായ ബാരൂക്കിന്
പ്രമാണം നൽകിയതിനുശേഷം യഹോവ
യോടു പ്രാർത്ഥിച്ചു. ഞാൻ പറഞ്ഞു:

17“യഹോവയായ ദൈവമേ, നീ നിന്റെ
മഹാശക്തിയാൽ ആകാശത്തെയും ഭൂമിയെ
യും സൃഷ്ടിച്ചു. നിനക്കു ചെയ്യാൻ ഒന്നും
അത്ഭുതകരമല്ല. 18യഹോവേ, നീ ആയിരങ്ങ
ൾക്കു വിശ്വസ്തനും കാരുണ്യവാനുമാകുന്നു.
എന്നാൽ പിതാക്കന്മാരുടെ പാപങ്ങൾക്ക്
പുത്രന്മാരെ നീ ശിക്ഷിക്കുന്നുണ്ട്. മഹത്വമാ
ർന്ന, ശക്തനായ ദൈവമേ, നിന്റെ നാമം
സർവ്വശക്തനായ യഹോവ എന്നാകുന്നു.
19യഹോവേ, നീ മഹാകാര്യങ്ങൾ ആസൂത്ര
ണം ചെയ്തു നടപ്പാക്കുന്നു. മനുഷ്യർ ചെയ്യു
ന്നതെല്ലാം നീ കാണുന്നു. നന്മ ചെയ്യുന്നവ
ർക്കു നീ പ്രതിഫലം നൽകുകയും തിന്മ
ചെയ്യുന്നവരെ ശിക്ഷിക്കുകയും ചെയ്യുന്നു-
അവർക്ക് നീ അർഹിക്കുന്ന ശിക്ഷ നൽകുന്നു.
20യഹോവേ, ഈജിപ്തുദേശത്ത് ശക്തമായ
അത്ഭുതകൃത്യങ്ങൾ നീ ചെയ്തു. ഇന്നു
പോലും നീ ശക്തമായ അത്ഭുതങ്ങൾ പ്രവർ
ത്തിച്ചു. അക്കാര്യങ്ങൾ നീ യിസ്രായേലിലും
മനുഷ്യരുള്ളിടത്തൊക്കെയും ചെയ്തു. ഇക്കാ
ര്യങ്ങൾകൊണ്ട് നീ പ്രസിദ്ധനായിരിക്കുന്നു.
21യഹോവേ, നീ നിന്റെ ശക്തമായ അത്ഭു
തപ്രവൃത്തികൾ കാട്ടിക്കൊണ്ട് നിന്റെ
യിസ്രായേൽജനതയെ ഈജിപ്തിൽനിന്നും
മോചിപ്പിച്ചു. ഇക്കാര്യങ്ങൾ ചെയ്യാൻ നീ
നിന്റെ ശക്തമായ സ്വന്തം കൈ ഉപയോ
ഗിച്ചു. നിന്റെ ശക്തി വിസ്മയാവഹമായി
രുന്നു!

22“യഹോവേ, ഈ ഭൂമി നീ യിസ്രായേൽ
ജനതയ്ക്കു നൽകി. പണ്ട് ഈ ഭൂമി അവരുടെ
പൂർവ്വികന്മാർക്കു നൽകുമെന്നു നീ വാഗ്
ദാനം ചെയ്തിരുന്നു. ഇതൊരു നല്ല സ്ഥലമാ
ണ്. നിരവധി നന്മകൾ നിറഞ്ഞ നല്ല ദേശമാ
ണിത്. 23യിസ്രായേൽജനത ഈ ദേശത്തു
വന്ന് അത് സ്വന്തമായെടുത്തു. പക്ഷേ
അവർ നിന്നെ അനുസരിച്ചില്ല. നിന്റെ ഉപ
ദേശങ്ങൾ അവർ പാലിച്ചില്ല. നീ കല്പിച്ച
കാര്യങ്ങൾ അവർ ചെയ്തില്ല. അതിനാൽ
നീ യിസ്രായേലുകാർക്ക് ഈ ഭീകരകാര്യ
ങ്ങൾ സംഭവിപ്പിച്ചു.

24“ഇപ്പോൾ ശത്രു നഗരത്തെ വളയുകയും
ചെയ്തിരിക്കുന്നു. യെരൂശലേമിലെ കോട്ട
കൾ വലിഞ്ഞുകയറി അതിനെ പിടിച്ചട
ക്കാൻ അവർ മൺകൂനകൾ കെട്ടുകയാണ്.

തങ്ങളുടെ വാളുകൾ, വിശപ്പ്, മാരകരോഗ
ങ്ങൾ എന്നിവകൊണ്ട്, ബാബിലോൺ
സൈന്യം യെരൂശലേംനഗരത്തെ തോല്പി
ക്കും. ബാബിലോണ്യക്കാരുടെസൈന്യം നഗ
രത്തെ ആക്രമിക്കുകയാണിപ്പോൾ. യഹോ
വേ, ഇങ്ങനെ സംഭവിക്കുമെന്നു നീ പറഞ്ഞു-
ഇപ്പോൾ അങ്ങനെ സംഭവിക്കുന്നത് നീ
കാണുകയും ചെയ്യുന്നു.

25"യഹോവേ, എന്റെ യജമാനനേ, ആ
ദോഷങ്ങളെല്ലാം സംഭവിക്കുകയാണ്. എന്നാ
ലിപ്പോൾ നീ എന്നോടു പറയുകയാണ്,
'യിരെമ്യാവേ, വെള്ളികൊടുത്ത് സ്ഥലം
വാങ്ങുക. വാങ്ങലിനു ചിലരെ സാക്ഷികളാ
ക്കുകയും ചെയ്യുക.' ബാബിലോണ്യക്കാരുടെ
സൈന്യം നഗരം പിടിക്കാൻ തയ്യാറായിരി
ക്കുന്നു. ഞാനെന്തിനെന്റെ പണം പാഴാ
ക്കണം?"

26അനന്തരം യിരെമ്യാവിന് യഹോവയിൽ
നിന്നുള്ള സന്ദേശം ലഭിച്ചു. 27"യിരെമ്യാവേ,
ഞാൻ യഹോവയാകുന്നു. ഭൂമിയിലെ ഓരോ
രുത്തരുടെയും ദൈവമാകുന്നു ഞാൻ. എനിക്ക്
അസാദ്ധ്യമായി ഒന്നുമില്ലെന്നു നിനക്കറിയാം
യിരെമ്യാവേ." 28യഹോവ തുടർന്നു, "യെരൂശ
ലേംനഗരം ഞാൻ ഉടൻ തന്നെ ബാബിലോണ്യ
ക്കാരുടെ സൈന്യത്തിനും ബാബിലോൺരാജാ
വായ നെബൂഖദ്നേസരിനും നൽകും. ആ സൈ
ന്യം നഗരത്തെ പിടിക്കും. 29ബാബിലോണ്യക്കാ
രുടെ സൈന്യം ഇപ്പോൾത്തന്നെ യെരൂശലേ
മിനെ ആക്രമിക്കുകയാണ്. അവർ ഉടനെ നഗര
ത്തിൽ കടന്ന് തീ കൊളുത്തും. അവർ നഗരത്തെ
അഗ്നിക്കിരയാക്കും. യെരൂശലേംകാർ വ്യാജ
ദൈവമായ ബാലിന് മട്ടുപ്പാവിൽ വച്ചു വഴി
പാടുകൾ കഴിച്ച് എന്നെ കോപിഷ്ഠനാക്കിയ
നിരവധി വീടുകൾ ഈ നഗരത്തിലുണ്ട്. അവർ
തങ്ങളുടെ മട്ടുപ്പാവുകളിലുള്ള അന്യദൈവവി
ഗ്രഹങ്ങൾക്ക് ബലികളും പാനീയയാഗങ്ങളും
അർപ്പിച്ചു. ആ ഭവനങ്ങൾ ബാബിലോണ്യക്കാ
രുടെ സൈന്യം കത്തിച്ചു നിരത്തും. 30യിസ്രാ
യേലുകാരെയും യെഹൂദക്കരെയും ഞാൻ നിരീ
ക്ഷിച്ചിരുന്നു. അവർ ചെയ്യുന്നതെല്ലാം തിന്മയാ
കുന്നു. ചെറുപ്പമായിരുന്ന കാലം മുതൽക്കേ
അവർ തിന്മ ചെയ്തു. യിസ്രായേൽജനത
എന്നെ കോപാകുലനാക്കിയിരുന്നു. സ്വന്തം
കൈകൾ കൊണ്ടു നിർമ്മിച്ച വിഗ്രഹങ്ങളെ
ആരാധിച്ചാണവർ എന്നെ കോപിപ്പിച്ചത്."
യഹോവയിൽ നിന്നുള്ളതാണ് ഈ സന്ദേശം.
31"യെരൂശലേം നിർമ്മിക്കപ്പെട്ട നാൾ മുതൽ
ഇന്നുവരെ ഈ നഗരവാസികൾ എന്നെ കോ
പിപ്പിച്ചുകൊണ്ടിരുന്നു. ഈ നഗരം എന്നെ
അത്രമാത്രം കോപിപ്പിച്ചു. അതിനാൽ എനിക്ക
തിനെ എന്റെ കൺമുമ്പിൽനിന്നു മാറ്റാൻ
പോലും തോന്നുന്നു. 32യിസ്രായേലുകാരും
യെഹൂദക്കാരും ചെയ്തിരിക്കുന്ന സകല തിന്മക
ളാലും ഞാൻ യെരൂശലേമിനെ നശിപ്പിക്കും.
ജനങ്ങൾ, അവരുടെ രാജാക്കന്മാർ, അവരുടെ
പുരോഹിതന്മാർ, പ്രവാചകർ, യെഹൂദക്കാർ,
യെരൂശലേംകാർ എന്നിവരെല്ലാം എന്നെ
കോപാകുലനാക്കിയിരിക്കുന്നു.

33"അവർ സഹായത്തിനായി എന്റെയടു
ത്തേക്കു വരേണ്ടിയിരുന്നു. എന്നാലവർ എന്റെ
നേർക്ക് തങ്ങളുടെ പുറം തിരിച്ചു. അവരെ
വീണ്ടും വീണ്ടും പഠിപ്പിക്കാൻ ഞാൻ ശ്രമിച്ചു.
പക്ഷേ അവർ എന്നെ ശ്രവിച്ചില്ല. അവരെ
തിരുത്താൻ ഞാൻ ശ്രമിച്ചു. പക്ഷേ അവർ
ശ്രദ്ധിച്ചില്ല. 34അവർ വിഗ്രഹങ്ങളുണ്ടാക്കി-
പക്ഷേ ഞാൻ ആ വിഗ്രഹങ്ങളെ വെറുക്കുന്നു.
അവർ തങ്ങളുടെ വിഗ്രഹങ്ങളെ എന്റെ നാമ
ത്തിൽ വിളിക്കപ്പെടുന്ന ആലയത്തിൽ വച്ചു.
ആ രീതിയിൽ അവർ എന്റെ ആലയത്തെ
'അഴുക്കാ'ക്കി.

35"ബെൻഹിന്നോമിൽ അവർ വ്യാജദൈവ
മായ ബാലിനു വേണ്ടി ഉന്നതസ്ഥലങ്ങൾ പണി
തു. തങ്ങളുടെ പുത്രന്മാരെയും പുത്രിമാരെയും
ശിശുബലി നൽകാനാണവർ ആ ആരാധനാ
സ്ഥലങ്ങൾ ഉണ്ടാക്കിയത്. അത്തരമൊരു ഭീകര
കൃത്യം ചെയ്യാൻ ഞാനവരോടു ഒരിക്കലും കല്പി
ച്ചിട്ടില്ല. യെഹൂദക്കാർ അത്തരമൊരു ഭീകര
കൃത്യം ചെയ്യുമെന്നു ഞാൻ ചിന്തിച്ചിട്ടു പോലു
മില്ല.

36"നിങ്ങൾ പറയുകയാണ്, 'ബാബിലോൺ
രാജാവ് യെരൂശലേം പിടിച്ചടക്കും. അവൻ
വാൾ, പട്ടിണി, മാരകരോഗങ്ങൾ എന്നിവയെ
ഈ നഗരം പടിക്കുവാനുപയോഗിക്കും.'
എന്നാൽ യിസ്രായേൽജനതയുടെ ദൈവമാ
കുന്ന യഹോവ പറയുന്നു: 37"യിസ്രായേലുകാ
രെയും യെഹൂദക്കാരെയും ഞാൻ അവരുടെ
ദേശത്തുനിന്നും ഓടിച്ചിരുന്നു. അവരോടു വള
രെ കോപിച്ചിരുന്നു. പക്ഷേ ഞാൻ അവരെ
ഈ സ്ഥലത്തേക്കു തിരികെ കൊണ്ടുവരും. അവ
രെ പ്രവാസികളായി അയച്ച എല്ലാ രാജ്യങ്ങ
ളിൽനിന്നും ഞാൻ അവരെ സമാഹരിച്ചു കൊ
ണ്ടുവരും. അവരെ ഞാൻ ഈ സ്ഥലത്തേക്കു
തിരികെ കൊണ്ടുവരും. അവരെ ഞാൻ സമാധാ
നത്തിലും സുരക്ഷിതത്വത്തിലും കഴിയാനനുവ
ദിക്കും. 38യിസ്രായേലുകാരും യെഹൂദക്കാരും
എന്റെ ജനതയായിത്തീരും. ഞാനവരുടെ ദൈ
വവും ആയിരിക്കും. 39ഒറ്റ ജനതയായിരിക്കാ
നുള്ള ആഗ്രഹം ഞാൻ അവർക്കു നൽകും. അവ
ർക്ക് ഒരെറ്റ ആഗ്രഹമേ ഉണ്ടായിരിക്കൂ- തങ്ങ
ളുടെ ജീവിതത്തിലുടനീളം എന്നെ ആരാധിക്കാ
നുള്ള ആഗ്രഹം. എന്നെ ആദരിക്കുകയും ആരാ
ധിക്കുകയുമാണ് സത്യത്തിൽ അവരുടെ ആഗ്ര
ഹം. അങ്ങനെ ചെയ്യുന്നത് അവർക്കും അവരുടെ
മക്കൾക്കും നന്മ കൈവരുത്തും. അവർ പരമാർ
ത്ഥമായും അങ്ങനെയാഗ്രഹിക്കും. അവരുടെ
മക്കളും അങ്ങനെ തന്നെയായിരിക്കും.

40"'യിസ്രായേൽജനതയും യെഹൂദാജനതയു
മായി ഞാനൊരു കരാറുണ്ടാക്കും. ഈ ഉടമ്പടി
നിത്യമായി തുടരും. ഈ കരാറിൽ ഞാനൊരി
ക്കലും ആ ജനതയിൽനിന്നും തിരിയുകയില്ല.
അവരോടു ഞാൻ സദാ ദയാവാനായിരിക്കും.
അവരെ ഞാൻ എന്നെ ആദരിക്കാനുള്ള ആഗ്ര
ഹമുള്ളവരാക്കും. പിന്നെ അവരൊരിക്കലും
എന്നിൽ നിന്നകലുകയില്ല. 41അവരെന്നെ
സന്തുഷ്ടനാക്കും. അവർക്കു നന്മ ചെയ്യുന്ന
തിൽ ഞാൻ സന്തോഷിക്കും. തീർച്ചയായും
ഞാനവരെ ഈ ദേശത്തു നടുകയും അവരെ
വളർത്തുകയും ചെയ്യും. എന്റെ പൂർണ്ണമന
സ്സാലും പൂർണ്ണആത്മാവിനാലും ഞാൻ അങ്ങ
നെ ചെയ്യും.'"

42യഹോവ പറയുന്നതിങ്ങനെയാണ്:
"യിസ്രായേൽജനതയ്ക്കും യെഹൂദക്കാർക്കും
ഞാൻ ഈ മഹാദുരന്തം കൊണ്ടുവന്നിരിക്കുന്നു.
അതേപോലെ നല്ലകാര്യങ്ങളും ഞാനവർക്ക്
കൊണ്ടുവരും. അവർക്കായി നന്മകൾ ചെയ്യുമെ
ന്നു ഞാൻ വാഗ്ദാനം ചെയ്യുന്നു. 43നിങ്ങൾ
പറയുന്നു: 'ഈ ദേശം ഒരു ശൂന്യമരുഭൂമിയാ

കുന്നു. അതിൽ മനുഷ്യരോ മൃഗങ്ങളോ ഇല്ല.
ബാബിലോണുകാരുടെ സൈന്യം ഈ രാജ്യ
ത്തെ പരാജയപ്പെടുത്തി.’ എന്നാൽ ഭാവിയിൽ,
മനുഷ്യർ ഒരിക്കൽക്കൂടി ഇവിടെ സ്ഥലം വാങ്ങി
ക്കും. 44മനുഷ്യർ തങ്ങളുടെ പണമുപയോഗിച്ച്
വയലുകൾ വാങ്ങിക്കും. അവർ തങ്ങളുടെ കരാ
റുകളിൽ ഒപ്പിട്ട് മുദ്രവയ്ക്കും. കരാറുകൾ ഒപ്പി
ടുന്നതിന് മറ്റു ചിലർ സാക്ഷികളാകും. ബെന്യാ
മീൻഗോത്രക്കാർ വസിക്കുന്നിടത്ത് ജനം
വീണ്ടും സ്ഥലംവാങ്ങും. യെരൂശലേമിനു ചുറ്റി
ലുമുള്ള വയലുകൾ അവർ വാങ്ങിക്കും. യെഹൂ
ദയുടെ ദേശത്തെ പട്ടണങ്ങളിലും കുന്നിൻ
പ്രദേശത്തും പടിഞ്ഞാറൻ കുന്നിൻ ചുവട്ടിലും
തെക്കൻ മരുപ്രദേശത്തും അവർ വയലുകൾ
വാങ്ങും. നിങ്ങളുടെയാളുകളെ ഞാൻ തിരികെ
ക്കൊണ്ടുവരുന്നതിനാലതു സംഭവിക്കും.”
യഹോവയിൽനിന്നുള്ളതായിരുന്നു ആ
സന്ദേശം.

## ദൈവത്തിന്റെ വാഗ്ദാനം

33 യഹോവയിൽനിന്നുള്ള സന്ദേശം രണ്ടാം
തവണയും യിരെമ്യാവിനു ലഭിച്ചു.
യിരെമ്യാവ് അപ്പോഴും കാവൽക്കാരുടെ അങ്ക
ണത്തിൽ ബന്ധിതനായിരുന്നു. 2യഹോവ ഭൂമി
യെ സൃഷ്ടിക്കുകയും അതിനെ സുരക്ഷിത
മായി കാക്കുകയും ചെയ്യുന്നു. യഹോവ എന്നാ
കുന്നു അവന്റെ നാമം. യഹോവ പറയുന്നു,
3“യെഹൂദയേ, എന്നോടു പ്രാർത്ഥിക്കുക, ഞാൻ
നിന്നോടുത്തരം പറയും. നിന്നോടു ഞാൻ
പ്രധാന രഹസ്യങ്ങൾ പറയും. ഇക്കാര്യങ്ങൾ
നീ മുമ്പു കേട്ടിട്ടുണ്ടാവില്ല. 4യഹോവയാകുന്നു
യിസ്രായേലിന്റെ ദൈവം. യെരൂശലേമിലെ
വസതികളെപ്പറ്റിയും യെഹൂദയിലെ രാജകൊ
ട്ടാരങ്ങളെപ്പറ്റിയും യഹോവ ഇപ്രകാരം പറയു
ന്നു. ശത്രു ആ ഭവനങ്ങൾ തകർക്കും. നഗരമ
തിലുകളുടെ മുകൾവരെ ശത്രു ചെറുകുന്നുകൾ
നിർമ്മിക്കും. ശത്രു വാളുകൾകൊണ്ട് ഈ നഗര
ങ്ങളിലുള്ളവരോടു യുദ്ധം ചെയ്യും.
5“യെരൂശലേം നിവാസികൾ നിരവധി തിന്മ
കൾ ചെയ്തിരിക്കുന്നു. അവരോടു ഞാൻ കോ
പിച്ചിരിക്കുന്നു. ഞാനവർക്കെതിരെ തിരിഞ്ഞി
രിക്കുന്നു. അതിനാൽ ഞാനവിടെ നിരവധി
പേരെ വധിക്കും. ബാബിലോണുകാരുടെ സൈ
ന്യം യെരൂശലേമിനെതിരെ യുദ്ധം ചെയ്യാൻ
വരും. യെരൂശലേമിലെ വീടുകളിൽ അനേകമ
നേകം മൃതദേഹങ്ങളുണ്ടാകും.
6“എന്നാൽ, അപ്പോൾ ഞാൻ ആ നഗരവാ
സികളെ സുഖപ്പെടുത്തും (ക്ഷമിക്കും). അവർ
ക്കു ഞാൻ സമാധാനവും സുരക്ഷയും നൽകും.
7യെഹൂദയെയും യിസ്രായേലിനെയും ഞാൻ
അവരുടെ ദേശത്തേക്കു പ്രവാസത്തിൽനിന്ന്
തിരികെകൊണ്ടുവരും. അവരെ ഞാൻ പഴയതു
പോലെ ശക്തമാക്കും. 8അവർ എനിക്കെതിരെ
പാപം ചെയ്തു- എന്നാൽ ആ പാപം ഞാൻ
കഴുകിക്കളയും. അവർ എനിക്കെതിരെ യുദ്ധം
ചെയ്തു-പക്ഷേ അവരോടു ഞാൻ ക്ഷമിക്കും.
9അനന്തരം യെരൂശലേം അത്ഭുതകരമായ ഒരു
സ്ഥലമാകും. മനുഷ്യർ ആഹ്ലാദിക്കും. അന്യരാ
ജ്യക്കാർ അതിനെ വാഴ്ത്തുകയും ചെയ്യും.
അവിടെ സംഭവിക്കുന്ന നന്മകളെപ്പറ്റി അവർ
കേൾക്കുമ്പോഴാണങ്ങനെ സംഭവിക്കുക. യെരൂ
ശലേമിനോടു ഞാൻ ചെയ്യുന്ന നന്മകളെപ്പറ്റി
അവർ കേൾക്കും.
10“നിങ്ങൾ പറയുന്നു, ‘ഞങ്ങളുടെ രാജ്യം
ഒരു ശൂന്യമരുഭൂമിയാകുന്നു. അവിടെ മനുഷ്യ
രോ മൃഗങ്ങളോ വസിക്കുന്നില്ല.’ യെരൂശലേ
മിലെ തെരുവുകളിലും യെഹൂദയിലെ പട്ടണ
ങ്ങളിലും ഇപ്പോൾ ശാന്തതയാണ്. എന്നാൽ
ഉടൻ തന്നെ അവിടം ശബ്ദമുഖരിതമാകും.
11അവിടെ ആഹ്ലാദത്തിന്റെയും സന്തോഷത്തി
ന്റെയും ശബ്ദങ്ങൾ നിറയും. വധൂവരന്മാരുടെ
ആഹ്ലാദശബ്ദം അവിടെ നിറയും. ജനങ്ങൾ
യഹോവയുടെ ആലയത്തിലേക്കു വഴിപാടു
കളുമായി വരുന്നതിന്റെ ശബ്ദമുണ്ടാകും.
അവർ പറയും, ‘സർവ്വശക്തനായ യഹോവ
വാഴ്ത്തപ്പെടട്ടെ! യഹോവ നല്ലവനാകുന്നു!
യഹോവയുടെ കാരുണ്യം നിത്യമായി തുടരു
ന്നു!’ ഞാൻ വീണ്ടും യെഹൂദയോടു നന്മകൾ
ചെയ്യുമെന്നതിനാൽ ജനം ഇങ്ങനെ പറയും,
ഇത് ആരംഭത്തിലേതു പോലെയായിരിക്കും.”
യഹോവ ഇക്കാര്യങ്ങൾ പറഞ്ഞു.
12സർവ്വശക്തനായ യഹോവ പറയുന്നു,
“ഇവിടം ഇപ്പോൾ ശൂന്യമാണ്. ഇവിടെ മനു
ഷ്യരോ മൃഗങ്ങളോ വസിക്കുന്നില്ല. പക്ഷേ യെ
ഹൂദയിലെ പട്ടണങ്ങളിലെല്ലാം മനുഷ്യരുണ്ടാ
കും. അവിടെ ഇടയന്മാരും അവരുടെ ആട്ടിൻ
പറ്റത്തിനു വിശ്രമിക്കാൻ പുൽമേടുകളുമുണ്ടാ
കും. 13ആട്ടിൻപറ്റം മുമ്പേ നടക്കുമ്പോൾ ഇടയ
ന്മാർ അവയെ എണ്ണുന്നു. മനുഷ്യർ രാജ്യമെ
മ്പാടും ആടുകളെ എണ്ണും.-കുന്നിൻപ്രദേശ
ത്തും പടിഞ്ഞാറൻ മലയടിവാരത്തിലും നെ
ഗെവിലും മറ്റെല്ലാ യെഹൂദപട്ടണങ്ങളിലും.”

## നല്ല ശാഖ

14യഹോവയിൽ നിന്നുള്ളതാകുന്നു ഈ
സന്ദേശം: “യിസ്രായേലുകാർക്കും യെഹൂദക്കാ
ർക്കും ഞാനൊരു വിശിഷ്ടവാഗ്ദാനം ചെയ്തു.
ഞാൻ വാഗ്ദാനം ചെയ്ത കാര്യങ്ങൾ പ്രാവർ
ത്തികമാക്കുന്ന കാലം വരവായി. 15അപ്പോൾ
ദാവീദിന്റെ കുടുംബത്തിൽനിന്നും ഞാനൊരു
നല്ല ‘ശാഖ’യെ വളർത്തും. രാജ്യത്തിനു നല്ലതും
ശരിയുമായവ ആ നല്ല ‘ശാഖ’ ചെയ്യും. 16ഈ
‘ശാഖ’യുടെ കാലത്ത് യെഹൂദയിലെ ജനങ്ങൾ
രക്ഷിക്കപ്പെടും. ജനങ്ങൾ യെരൂശലേമിൽ സുര
ക്ഷിതരായി ജീവിക്കും. ‘ഞങ്ങളുടെ ദൈവം നല്ല
വനാകുന്നു’* എന്നാണ് ശാഖയുടെ നാമം.”
17യഹോവ പറയുന്നു, “ദാവീദിന്റെകുടും
ബത്തിൽ നിന്നൊരാൾ എല്ലായ്പ്പോഴും സിം
ഹാസനത്തിലിരിക്കുകയും യിസ്രായേൽരാഷ്
ട്രത്തെ ഭരിക്കുകയും ചെയ്യും. 18ലേവിയുടെ
കുടുംബത്തിൽനിന്നും എപ്പോഴും പുരോഹിത
ന്മാരുമുണ്ടായിരിക്കും. ആ പുരോഹിതന്മാർ
എപ്പോഴും എന്റെ മുമ്പിൽ നിൽക്കുകയും
എനിക്കു ഹോമയാഗങ്ങളും ധാന്യബലികളും
അർപ്പിക്കുകയും ചെയ്യും.”
19യഹോവയിൽ നിന്നുള്ള ഈ സന്ദേശം
യിരെമ്യാവിനു ലഭിച്ചു. 20യഹോവ പറയുന്നു,
“രാത്രിയും പകലുമായി എനിക്കൊരു കരാറു
ണ്ട്. അവർ എന്നെന്നേക്കും തുടരുമെന്ന് ഞാൻ
സമ്മതിച്ചിട്ടുണ്ട്. ആ കരാർ മാറ്റാൻ നിങ്ങൾക്കാ
വില്ല. ആ കരാർ നിങ്ങൾക്കു മറ്റാൻ കഴിഞ്ഞാൽ
21ദാവീദും ലേവിയുമായുള്ള എന്റെ കരാറും
നിങ്ങൾക്കു മാറ്റാനാവും. അപ്പോൾ ദാവീദി
ന്റെ പിൻഗാമികൾ രാജാക്കന്മാരോ ലേവി
യുടെ പിൻഗാമികൾ പുരോഹിതന്മാരോ

---

**ഞങ്ങളുടെ … നല്ലവനാകുന്നു** യഹോവയാണ് നമ്മുടെ നീതി.

ആയിരിക്കില്ല. 22എന്നാൽ ഞാൻ എന്റെ ദാസ
നായ ദാവീദിനും ലേവിയുടെ ഗോത്രക്കാർക്കും
നിരവധി പിൻഗാമികളെ നൽകുകയും
ചെയ്യും. ആകാശത്തെ എണ്ണമറ്റ നക്ഷത്രങ്ങളു
ടെയത്രയുണ്ടായിരിക്കും അവർ. കടൽപ്പുറത്തെ
മണൽത്തരികളുടെയത്രയും ഉണ്ടായിരിക്കും
അവർ. ആർക്കും അതെണ്ണാനാവില്ല."

23യിരെമ്യാവിന് യഹോവയിൽനിന്നുള്ള ഈ
സന്ദേശം ലഭിച്ചു: 24"യിരെമ്യാവേ, ജനങ്ങ
ളെല്ലാം എന്തുപറയുന്നുവെന്നു നീ കേട്ടിരുന്നു
വോ? അവർ പറയുകയാണ്, 'യിസ്രായേൽ,
യെഹൂദാ എന്നീ കുടുംബങ്ങളിൽനിന്ന് യഹോ
വ അകന്നുപോയി. യഹോവ അവരെ തെര
ഞ്ഞെടുക്കുകയും പിന്നെ തിരസ്കരിക്കുകയും
ചെയ്തു.' ഒരു ജനതയായി തുടരാൻ അവരി
ഷ്ടപ്പെടാത്ത നിലയിൽ എന്റെ ജനതയെ
അവർ വെറുത്തു."

25യഹോവ പറയുന്നു, "രാവും പകലുമാ
യുള്ള എന്റെ കരാർ തുടർന്നില്ലെങ്കിൽ, ആകാ
ശത്തിനും ഭൂമിക്കുമായി ഞാൻ നിയമങ്ങളുണ്ടാ
ക്കുന്നില്ലെങ്കിൽ, ഞാൻ ആ ജനതയെ വിട്ടുപോ
യേക്കാം. 26പിന്നെ ഞാൻ യാക്കോബിന്റെ
പിൻഗാമികളിൽനിന്നും അകന്നേക്കാം. പിന്നെ,
അബ്രാഹാമിന്റെയും യിസ്ഹാക്കിന്റെയും
യാക്കോബിന്റെയും പിൻഗാമികളുടെ ഭരണാ
ധിപന്മാരാകാൻ ദാവീദിന്റെ പിൻഗാമികളെ
ഞാൻ അനുവദിച്ചെന്നുവരികയില്ല. പക്ഷേ
ദാവീദ് എന്റെ ദാസനാകുന്നു. അവരോടു
ഞാൻ കാരുണ്യം കാട്ടുകയും ചെയ്യും. ആ ജന
ങ്ങൾക്കു ഞാൻ പിന്നെയും നന്മകളുണ്ടാക്കുക
യും ചെയ്യും."

## യെഹൂദയിലെ രാജാവായ സിദെക്കീയാവിന് ഒരു താക്കീത്

34 യഹോവയിൽനിന്നുള്ള സന്ദേശം യിരെ
മ്യാവിനു ലഭിച്ചു. ബാബിലോണിലെ
രാജാവായ നെബൂഖദ്നേസർ യെരൂശലേമിനും
അതിനുചുറ്റുമുള്ള പട്ടണങ്ങൾക്കുമെതിരെ പട
വെട്ടിക്കൊണ്ടിരിക്കവേയാണ് ഈ സന്ദേശം
ലഭിച്ചത്. നെബൂഖദ്നേസരിനോടൊപ്പം അദ്ദേ
ഹത്തിന്റെ മുഴുവൻ സൈന്യവും അദ്ദേഹ
ത്തിന്റെ സാമ്രാജ്യത്തിൻകീഴിലുള്ള സകല
രാജ്യങ്ങളുടെ സൈന്യവുമുണ്ടായിരുന്നു.

2ഇതായിരുന്നു സന്ദേശം: "യിസ്രായേൽജന
തയുടെ ദൈവമാകുന്നയഹോവ പറയുന്നു:
യിരെമ്യാവേ, യെഹൂദയിലെരാജാവായ സിദെ
ക്കീയാവിന്റെ അടുത്തേക്കു പോയി അവന്
ഈ സന്ദേശം നൽകുക: 'സിദെക്കീയാവേ,
യഹോവ പറയുന്നത് ഇതാകുന്നു: യെരൂശലേം
നഗരം ഞാൻ ഉടനെ ബാബിലോൺരാജാവിനു
നൽകുകയും അയാളിതു കത്തിച്ചുകളയുകയും
ചെയ്യും. 3സിദെക്കീയാവേ, ബാബിലോണിലെ
രാജാവിൽനിന്നും നീ രക്ഷപ്പെടില്ല. നീ തീർച്ച
യായും പിടിക്കപ്പെടുകയും അവനു നൽക
പ്പെടുകയും ചെയ്യും. ബാബിലോൺരാജാ
വിനെ നീ സ്വന്തം കണ്ണുകൾകൊണ്ടു കാണും.
അവൻ നിന്നോടു മുഖാമുഖം സംസാരിക്കു
കയും നീ ബാബിലോണിലേക്കു പോവുകയും
ചെയ്യും. 4യെഹൂദയിലെ രാജാവായ സിദെ
ക്കീയാവേ, പക്ഷേ യഹോവയുടെ വാഗ്ദാനം
ചെവിക്കൊള്ളുക. നിന്നെപ്പറ്റി യഹോവ പറ
യുന്നത് ഇതാണ്: നീ ഒരു വാളിനാൽ വധിക്ക
പ്പെടുകയില്ല. 5സമാധാനപരമായ രീതിയിൽ
നീ മരിക്കും. ജനങ്ങൾ നിനക്കുമുമ്പു രാജാക്ക
ന്മാരായിരുന്ന നിന്റെ പൂർവ്വികർക്ക് ആദര
വായി ചിതാഗ്നി കൊളുത്തി. അതേപോലെ
നിന്നെ ആദരിക്കാനും ജനം ചിതാഗ്നി കൊളു
ത്തും. അവർ നിനക്കായി വിലപിക്കും. അവർ
വ്യസനത്തോടെ പറയും, "ഓ, യജമാനനേ!"
ഞാൻ സ്വയം നിന്നോട് ഈ വാഗ്ദാനം ചെയ്യു
ന്നു.'" യഹോവയിൽ നിന്നുള്ളതായിരുന്നു ഈ
സന്ദേശം.

6അതിനാൽ യിരെമ്യാവേ, യഹോവയുടെ
സന്ദേശം യെരൂശലേമിൽവച്ച് സിദെക്കീയാ
വിനു നൽകി. 7ബാബിലോൺരാജാവിന്റെ
സൈന്യം യെരൂശലേമിനെതിരെ യുദ്ധം ചെയ്യു
മ്പോഴായിരുന്നു അത്. ബാബിലോൺസൈ
ന്യം, പിടിച്ചടക്കപ്പെടാതിരുന്ന യെഹൂദയിലെ
നഗരങ്ങളോടും പൊരുതുകയായിരുന്നു. ലാക്കീ
ശ്, അസെക്കാ എന്നിവയായിരുന്നു ആ നഗര
ങ്ങൾ. യെഹൂദയിൽ പ്രതിരോധിക്കപ്പെട്ടിരുന്ന
നഗരങ്ങൾ അവ മാത്രമായിരുന്നു.

## ജനങ്ങൾ തങ്ങളുടെ കരാർ ലംഘിക്കുന്നു

8സകല എബ്രായ അടിമകൾക്കും സ്വാത
ന്ത്ര്യം നൽകുന്നതിന് സിദെക്കീയാരാജാവ്
സകല യെരൂശലേംകാരുമായി ഒരു കരാർ ഉണ്ടാ
ക്കിയിരുന്നു. സിദെക്കീയാവ് ആ കരാർ ഉണ്ടാ
ക്കിയതിനു ശേഷം യഹോവയിൽ നിന്നുള്ള
ഒരു സന്ദേശം യിരെമ്യാവിനു ലഭിച്ചു. 9ഓരോരു
ത്തരും തന്റെ എബ്രായ അടിമകളെ മോചിപ്പി
ക്കേണ്ടിയിരുന്നു. എബ്രായരായ സകലആൺ,
പെൺ അടിമകളും മോചിതരാകേണ്ടിയിരുന്നു.
യെഹൂദാഗോത്രത്തിലാരും മറ്റൊരാളെ അടിമ
യായി വയ്ക്കരുതായിരുന്നു. 10അതിനാൽ സക
ല യെഹൂദാനേതാക്കളും ജനങ്ങളും ഈ കരാർ
സ്വീകരിച്ചു. എല്ലാവരും തങ്ങളുടെ ആൺ
പെൺ അടിമകളെ സ്വതന്ത്രരാക്കണം. ആരും
ആരെയും അടിമയാക്കരുത്. എല്ലാവരും അതം
ഗീകരിക്കുകയും സകലഅടിമകളും മോചിത
രാകുകയും ചെയ്തു. 11പക്ഷേ അതിനുശേഷം
അടിമകൾ ഉണ്ടായിരുന്നവർക്ക് മനംമാറ്റമുണ്ടാ
യി. അതിനാലവർ തങ്ങൾ സ്വതന്ത്രരാക്കിയ
വരെ പിടിച്ച് വീണ്ടും അടിമകളാക്കി.

12അപ്പോൾ യിരെമ്യാവിന് യഹോവയുടെ
സന്ദേശം ലഭിച്ചു: 13യിരെമ്യാവേ, യിസ്രായേൽ
ജനതയുടെ ദൈവമാകുന്ന യഹോവ പറയു
ന്നത് ഇതാകുന്നു: "നിങ്ങളുടെ പൂർവ്വികരെ
ഞാൻ ഈജിപ്തിലെ അടിമത്തത്തിൽനിന്നും
മോചിപ്പിച്ചു. അതു ചെയ്തപ്പോൾ ഞാൻ അവ
രുമായി ഒരു കരാറുണ്ടാക്കി. 14നിങ്ങളുടെ പൂർ
വ്വികരോടു ഞാൻ പറഞ്ഞു: 'ഓരോ ഏഴു
കൊല്ലം കഴിയുമ്പോഴും ഓരോരുത്തരും തങ്ങ
ളുടെ എബ്രായ അടിമകളെ സ്വതന്ത്രമാക്കണം.
ഒരു എബ്രായക്കാരൻ സ്വയം അടിമയായി
നിങ്ങൾക്കു വിറ്റാൽ ആറുവർഷത്തെ സേവന
ത്തിനുശേഷം അയാളെ സ്വതന്ത്രനാക്കണം.'
എന്നാൽ നിങ്ങളുടെ പൂർവ്വികർ എന്നെ ശ്രദ്ധി
ക്കുകയോ ഞാൻ പറയുന്നത് ചെവിക്കൊള്ളു
കയോ ചെയ്തില്ല. 15കുറച്ചു കാലംമുമ്പ്
നിങ്ങൾ ശരിയായതു ചെയ്യാൻ നിങ്ങളുടെ മന
സ്സു മാറ്റി നിങ്ങൾ ഓരോരുത്തരും അടിമകളാ
യിരുന്ന എബ്രായരെ സ്വതന്ത്രരാക്കി. എന്റെ
നാമത്തിൽ വിളിക്കപ്പെടുന്ന ആലയത്തിൽവച്ച്
എന്റെ മുമ്പിൽ നിങ്ങൾ ഒരു കരാറുപോലുമു
ണ്ടാക്കിയിരുന്നു. 16എന്നാലിപ്പോൾ നിങ്ങൾ മന
സ്സുമാറ്റിയിരിക്കുന്നു. എന്റെ നാമത്തെ ആദരി
ക്കുന്നില്ലെന്നു നിങ്ങൾ കാണിച്ചിരിക്കുന്നു.

എങ്ങനെയാണു നിങ്ങളിതു ചെയ്തത്?
നിങ്ങൾ സ്വതന്ത്രരാക്കിയ ആൺഅടിമയെയും
പെൺഅടിമയെയും നിങ്ങളിൽ ഓരോരുത്തരും
തിരിച്ചെടുത്തു. നിങ്ങളവരെ വീണ്ടും ബല
മായി അടിമകളാക്കിയിരിക്കുന്നു.
17“അതിനാൽ യഹോവ പറയുന്നതിതാകു
ന്നു: ‘നിങ്ങൾ എന്നെ അനുസരിച്ചിരുന്നില്ല.
നിങ്ങൾ നിങ്ങളുടെ എബ്രായ സഹജീവിക
ൾക്കു സ്വാതന്ത്ര്യം നൽകിയിരുന്നില്ല. എന്തു
കൊണ്ടെന്നാൽ, നിങ്ങൾ ഞാൻ “സ്വാതന്ത്ര്യം”’
നൽകും എന്ന കരാർ പാലിച്ചില്ല. ഇതാകുന്നു
യഹോവയുടെ സന്ദേശം. ‘വാളുകൾകൊണ്ടും
മാരകരോഗങ്ങൾകൊണ്ടും പട്ടിണികൊണ്ടും
വധിക്കപ്പെടാനുള്ള “സ്വാതന്ത്ര്യം” ഞാൻ നിങ്ങ
ൾക്കു പ്രഖ്യാപിക്കുന്നു! നിങ്ങളെക്കുറിച്ചു കേൾ
ക്കുമ്പോൾത്തന്നെ ഭൂമിയിലെ സകലരാജ്യ
ങ്ങളും ഭയചകിതമാകുന്ന തരത്തിൽ നിങ്ങ
ളുടെ അവസ്ഥ ഞാൻ ഭീകരമാക്കും. 18എന്റെ
കരാറിനെ ലംഘിക്കുകയും എന്റെ മുമ്പാകെ
ചെയ്ത വാഗ്ദാനങ്ങൾ പാലിക്കാതിരിക്കുക
യും ചെയ്യുന്നവരെ ഞാൻ കൈമാറ്റം ചെയ്യും.
ഇവർ ഒരു പശുക്കുട്ടിയെ എന്റെ മുമ്പിൽവച്ച്
രണ്ടു കഷണങ്ങളാക്കുകയും ആ കഷണങ്ങൾ
ക്കിടയിൽ നടക്കുകയും ചെയ്തു. 19എന്റെ
മുമ്പിൽ വച്ച് കരാറുണ്ടാക്കിയപ്പോൾ പശുക്കു
ട്ടിയുടെ രണ്ടു കഷണങ്ങൾക്കിടയിലൂടെ നടന്ന
വർ ഇവരൊക്കെയാണ്: യെഹൂദയിലെയും
യെരൂശലേമിലെയും നേതാക്കൾ, കോടതിയി
ലെ പ്രമുഖ ഉദ്യോഗസ്ഥന്മാർ, പുരോഹിതർ,
പിന്നെ ആ ദേശവാസികൾ, 20അതിനാൽ
ഞാനവരെ അവരുടെ ശത്രുക്കൾക്കും അവരെ
കൊല്ലാനാഗ്രഹിക്കുന്ന സകലർക്കുമായി നൽ
കും. അവരുടെ ശരീരങ്ങൾ ആകാശത്തിലെ പറ
വകൾക്കും ഭൂമിയിലെ കാട്ടുമൃഗങ്ങൾക്കും ഭക്ഷ
ണമായിത്തീരും. 21യെഹൂദയിലെരാജാവായ
സിദെക്കീയാവിനെയും അവന്റെ നേതാക്കളെ
യും ഞാൻ അവരുടെ ശത്രുക്കൾക്കും അവരെ
കൊല്ലാനാഗ്രഹിക്കുന്നവർക്കും നൽകും. ബാബി
ലോണുകാരുടെസേന യെരൂശലേം വിട്ടുപോ
യെങ്കിലും യെഹൂദയിലെ രാജാവായ സിദെ
ക്കീയാവിനെയും അവന്റെയാളുകളെയും
ഞാൻ ബാബിലോൺരാജാവിനു നൽകും.
22പക്ഷേ, ബാബിലോൺസൈന്യത്തെ തിരി
കെ യെരൂശലേമിലേക്കു കൊണ്ടുവരാൻ ഞാൻ
കല്പിക്കും.’ യഹോവയിൽ നിന്നുള്ള സന്ദേശമി
താകുന്നു: ‘ഞാൻ കല്പിക്കും. ആ സൈന്യം യെരൂ
ശലേമിനെതിരെ യുദ്ധം ചെയ്യും. അവർ അതി
നെ പിടിച്ചടക്കുകയും തീകത്തിച്ചു നശിപ്പിക്കു
കയും ചെയ്യും. യെഹൂദയുടെ ദേശത്തെ നഗര
ങ്ങളും ഞാൻ നശിപ്പിക്കും. ആ നഗരങ്ങൾ ശൂന്യ
മരുഭൂമിയായിത്തീരും. ആരും അവിടെ വസി
ക്കുകയില്ല.’”

### ഉത്തമോദാഹരണമായ രേഖാബിന്റെ കുടുംബം

35 യെഹോയാക്കീം യെഹൂദയിലെ രാജാ
വായിരുന്ന കാലത്ത് യിരെമ്യാവിനു
യഹോവയിൽ നിന്നുള്ള സന്ദേശം ലഭിച്ചു.
യോശീയാരാജാവിന്റെ പുത്രനായിരുന്നു യെ
ഹോയാക്കീം. യഹോവയിൽ നിന്നുള്ള സന്ദേ
ശം ഇതായിരുന്നു: 2“യിരെമ്യാവേ, രേഖാബി
ന്റെ കുടുംബത്തിലേക്കു പോവുക. യഹോവ
യുടെ ആലയത്തിലെ പാർശ്വമുറികളിൽ ഒന്നി
ലേക്കു വരാൻ അവരോടാവശ്യപ്പെടുക. അവർ
ക്കു കുടിക്കാൻ വീഞ്ഞു നൽകുക.” 3അതിനാൽ
ഞാൻ യയസന്യാവിനെ തേടിപ്പോയി. ഹബ
സിന്യാവ് എന്നൊരാളുടെ പുത്രനായ യിരെ
മ്യാവിന്റെ പുത്രനായിരുന്നു യയസന്യാവ്,
യയസന്യാവിന്റെ എല്ലാ സഹോദരന്മാരെയും
പുത്രന്മാരെയും ഞാൻ കണ്ടുമുട്ടി. രേഖാബ്യകു
ടുംബത്തെ മുഴുവനും എനിക്ക് ഒരു മിച്ചുകിട്ടി.
4പിന്നെ, ഞാൻ രേഖാബ്യകുടുംബത്തെ മുഴുവ
നും യഹോവയുടെ ആലയത്തിലേക്കു കൊണ്ടു
വന്നു.-ഹാനാന്റെ പുത്രന്മാരുടെ മുറിയെന്നറി
യപ്പെടുന്ന മുറിയിലേക്കു ഞങ്ങൾ പോയി-
ഇഗ്ദല്യാ എന്നൊരാളുടെ പുത്രനായിരുന്നു
ഹാനാൻ. ഹാനാൻ ഒരു ദൈവപുരുഷനായി
രുന്നു. അത് യെഹൂദയിലെ രാജകുമാരി വസി
ക്കുന്നതിന്റെ അടുത്ത മുറിയായിരുന്നു. അത്
ശല്ലൂമിന്റെ പുത്രനായ മയസേയാവിന്റെ
മുറിക്കു മുകളിലായിരുന്നു. ആലയത്തിലെ
ദ്വാരപാലകനായിരുന്നു മയസേയാവ്. 5അന
ന്തരം ഞാൻ വീഞ്ഞുനിറച്ച ഏതാനും പാത്ര
ങ്ങൾ രേഖാബിന്റെ കുടുംബത്തിനുമുമ്പിൽ
വച്ചു. “കുറച്ചു വീഞ്ഞുകുടിക്കുക.” എന്നു
ഞാനവരോടു പറയുകയും ചെയ്തു.
6എന്നാൽ രേഖാബ്യകുടുംബം മറുപടി പറ
ഞ്ഞു: “ഞങ്ങൾ ഒരിക്കലും വീഞ്ഞു കുടിക്കേ
യില്ല. ഞങ്ങൾ ഒരിക്കലും ഇതു കുടിക്കില്ല.
എന്തെന്നാൽ ഞങ്ങളുടെ പൂർവ്വികൻ രേഖാ
ബിന്റെ പുത്രൻ യോനാദാബ് ഞങ്ങൾക്കൊരു
കല്പന നൽകിയിട്ടുണ്ട്: ‘നിങ്ങളും നിങ്ങളുടെ
പിൻഗാമികളും ഒരിക്കലും വീഞ്ഞു കുടിക്കരുത്.
7മാത്രവുമല്ല, നിങ്ങളൊരിക്കലും വീടുകൾ
പണിയുകയോ വിത്തുകൾ പാകുകയോ മുന്തി
രിത്തോപ്പു വച്ചു പിടിപ്പിക്കുകയോ അരുത്.
നിങ്ങളൊരിക്കലും അത്തരം കാര്യങ്ങൾ ചെയ്യ
രുത്. നിങ്ങൾ കൂടാരങ്ങളിലേ വസിക്കാവൂ.
അങ്ങനെ ചെയ്താൽ നിങ്ങൾ മാറിമാറിച്ചെ
ല്ലുന്ന സ്ഥലങ്ങളിൽ വളരെക്കാലം ജീവിക്കും.’
8അതിനാൽ ഞങ്ങൾ രേഖാബുകാർ ഞങ്ങളുടെ
പൂർവ്വികനായ യോനാദാബിന്റെ കല്പന അനു
സരിക്കുന്നു. ഞങ്ങളൊരിക്കലും വീഞ്ഞു കുടി
ക്കുന്നില്ല. ഞങ്ങളുടെ ഭാര്യമാരോ പുത്രന്മാരോ
പുത്രിമാരോ ഒരിക്കലും വീഞ്ഞു കുടിക്കുന്നില്ല.
9ഞങ്ങളൊരിക്കലും താമസിക്കാൻ വീടുകളു
ണ്ടാക്കുന്നില്ല. ഞങ്ങൾ ഒരിക്കലും മുന്തിരിത്തോ
പ്പുകളോ വയലുകളോ സ്വന്തമാക്കുന്നില്ല.
ഞങ്ങൾ ഒരിക്കലും കൃഷിചെയ്യുന്നുമില്ല.
10ഞങ്ങൾ കൂടാരങ്ങളിൽ വസിക്കുകയും ഞങ്ങ
ളുടെ പൂർവ്വികനായ യോനാദാബ് ഞങ്ങളോടു
കല്പിച്ചിരിക്കുന്നത് അനുസരിക്കുകയും ചെ
യ്തു. 11എന്നാൽ ബാബിലോണിലെ രാജാ
വായ നെബൂഖദ്നേസർ യെഹൂദാരാജ്യം ആക്ര
മിച്ചപ്പോൾ ഞങ്ങൾ യെരൂശലേമിലേക്കു പോ
വുകയുണ്ടായി. ഞങ്ങൾ പരസ്പരം പറഞ്ഞു,
‘വരൂ, ബാബിലോണുകാരുടെ സൈന്യത്തിൽ
നിന്നും അരാമ്യസൈന്യത്തിൽനിന്നും രക്ഷപ്പെ
ടുന്നതിനായി നമുക്ക് യെരൂശലേമിലേക്കു
പോകാം.’ അങ്ങനെ ഞങ്ങൾ യെരൂശലേമിൽ
തങ്ങി.”
12അപ്പോൾ യഹോവയിൽനിന്നുള്ള സന്ദേ
ശം യിരെമ്യാവിനു ലഭിച്ചു: 13സർവ്വശക്തനായ
യഹോവ, യിസ്രായേലിന്റെ ദൈവം പറയു
ന്നു: “യിരെമ്യാവേ, യെഹൂദക്കാരോടും യെരൂശ
ലേംകാരോടും ചെന്ന് ഈ സന്ദേശം പറയുക:
നിങ്ങൾ ഒരു പാഠം പഠിക്കുകയും എന്റെ
സന്ദേശം അനുസരിക്കുകയും ചെയ്യണം.”

യഹോവയിൽ നിന്നുള്ളതാകുന്നു ഈ സന്ദേശം.
14“രേഖാബിൻെറ പുത്രനായ യോനാദാബ്
തൻെറ പുത്രന്മാരോടു വീഞ്ഞു കുടിക്കരുതെ
ന്നും കല്പന അനുസരിക്കപ്പെടണമെന്നും കല്പി
ച്ചു. ഇന്നുവരെ യോനാദാബിൻെറ പിൻഗാമി
കൾ തങ്ങളുടെ പൂർവ്വികൻെറ കല്പന അനുസ
രിച്ചു. അവർ വീഞ്ഞു കുടിക്കുന്നുമില്ല. പക്ഷേ
ഞാനാകുന്നു യഹോവ. ഞാൻ യെഹൂദക്കാ
രായ നിങ്ങൾക്ക് വീണ്ടും വീണ്ടും സന്ദേശങ്ങൾ
നൽകി, പക്ഷേ നിങ്ങൾ അനുസരിച്ചില്ല.
15നിങ്ങൾ യിസ്രായേലുകാരുടെയും യെഹൂദ
ക്കാരുടെയും അടുത്തേക്കു ഞാൻ എൻെറ ദാസ
ന്മാരായ പ്രവാചകരെ അയച്ചു. അവരെ ഞാൻ
വീണ്ടും വീണ്ടും നിങ്ങളുടെയടുത്തേക്കയച്ചു.
ആ പ്രവാചകർ നിങ്ങളോടു പറഞ്ഞു, ‘നിങ്ങൾ
ഓരോ യിസ്രായേലുകാരനും യെഹൂദക്കാരനും
തിന്മകൾ ചെയ്യുന്നതു നിർത്തണം. നിങ്ങൾ
നല്ലവരായരിക്കണം. അന്യദൈവങ്ങളുടെ ഭക്ത
രാകരുത്. അവരെ ആരാധിക്കുകയോ സേവിക്കു
കയോ അരുത്. നിങ്ങൾ എന്നെ അനുസരിക്കുക
യാണെങ്കിൽ, ഞാൻ നിങ്ങൾക്കും നിങ്ങളുടെ
പൂർവ്വികർക്കും നൽകിയ ദേശത്തു നിങ്ങൾ
വസിക്കും.’ പക്ഷേ നിങ്ങൾ എൻെറ സന്ദേശ
ത്തെ ചെവിക്കൊണ്ടില്ല. 16യോനാദാബിൻെറ
പിൻഗാമികൾ ഞങ്ങളുടെ പൂർവ്വികൻ നൽകി
യ കല്പനകൾ അനുസരിച്ചു. പക്ഷേ, യെഹൂദ
ക്കാർ എന്നെ അനുസരിച്ചതേയില്ല.”

17അതിനാൽ സർവ്വശക്തനായ ദൈവമാകു
ന്ന യഹോവ, യിസ്രായേലിൻെറ ദൈവം പറ
യുന്നു: “യെഹൂദയ്ക്കും യെരൂശലേമിനും അന
വധി ദുരിതങ്ങളുണ്ടാകുമെന്നു ഞാൻ പറഞ്ഞു.
വൈകാതെതന്നെ ഞാനിതെല്ലാം നടപ്പാക്കും.
ഞാൻ ആ ജനതയോടു സംസാരിച്ചു. പക്ഷേ
അവരതു കേൾക്കാൻ കൂട്ടാക്കിയില്ല. ഞാനവരെ
വിളിച്ചു, പക്ഷേ അവരെന്നോടു മറുപടി പറ
ഞ്ഞില്ല.”

18അനന്തരം യിരെമ്യാവ്, രേഖാബ്യയുടെ
കുടുംബത്തോടു പറഞ്ഞു: “സർവ്വശക്തനായ
യഹോവ, യിസ്രായേലിൻെറ ദൈവം പറയു
ന്നു, ‘നിങ്ങൾ നിങ്ങളുടെ പൂർവ്വികനായ യോ
നാദാബിൻെറ കല്പനകളനുസരിച്ചു. യോനാദാ
ബിൻെറ ഉപദേശങ്ങളെല്ലാം നിങ്ങളനുസരിച്ചു.
അവൻ കല്പിച്ചതെല്ലാം നിങ്ങൾ ചെയ്തു.
19അതിനാൽ സർവ്വശക്തനായ യഹോവ, യി
സ്രായേലിൻെറ ദൈവം പറയുന്നു: രേഖാബി
ൻെറ പുത്രനായ യോനാദാബിൻെറ ഒരു പിൻ
ഗാമി എന്നും എൻെറ സേവകനായുണ്ടാകും.’”

### യിരെമ്യാവിൻെറ ചുരുൾ യെഹോ യാക്കീംരാജാവ് കത്തിക്കുന്നു

36 യഹോവയിൽനിന്നുള്ള സന്ദേശം യിരെ
മ്യാവിനു ലഭിച്ചു. അത് യോശീയാവി
ൻെറ പുത്രനായ യെഹോയാക്കീമിൻെറ നാലാം
ഭരണവർഷത്തിലായിരുന്നു. യെഹൂദയിലെ
രാജാവായിരുന്നു യെഹോയാക്കീം. ഇതായി
രുന്നു യഹോവയുടെ സന്ദേശം: 2“യിരെമ്യാവേ,
ഒരു ചുരുളെടുത്ത് ഞാൻ നിന്നോടു പറഞ്ഞി
ട്ടുള്ള സന്ദേശങ്ങളെല്ലാം അതിലെഴുതി വയ്ക്കു
ക. യിസ്രായേൽ യെഹൂദാരാഷ്ട്രങ്ങളെപ്പറ്റിയും
മറ്റെല്ലാ രാഷ്ട്രങ്ങളെപ്പറ്റിയും ഞാൻ നിന്നോടു
സംസാരിച്ചിട്ടുണ്ട്. യോശീയാവ് രാജാവായിരു
ന്നതു മുതൽ ഇന്നുവരെ ഞാൻ നിന്നോടു
സംസാരിച്ചിട്ടുള്ള എല്ലാ വാക്കുകളും എഴുതുക.
3ഞാനവരോട് എന്തു ചെയ്യാനാലോചിക്കുന്നു
വെന്ന് യെഹൂദയുടെ കുടുംബം കേട്ടേക്കാം.
അവർ തിന്മ ചെയ്യുന്നത് അവസാനിപ്പിക്കു
കയും ചെയ്തേക്കാം. അവരങ്ങനെ ചെയ്താൽ,
അവർ ചെയ്തിരിക്കുന്ന സകലപാപങ്ങളും
ഞാൻ പൊറുക്കും.”

4അതിനാൽ ബാരൂക്ക് എന്നു പേരുള്ളയാളെ
യിരെമ്യാവു വിളിച്ചു. നേര്യാവിൻെറ പുത്രനാ
യിരുന്നു ബാരൂക്ക്. യഹോവ തനിക്കു നൽകി
യിരുന്ന സന്ദേശം യിരെമ്യാവ് അയാളോടു
പറഞ്ഞു. യിരെമ്യാവു പറഞ്ഞുകൊണ്ടിരുന്ന
പ്പോൾ ബാരൂക്ക് ഒരു ചുരുളിൽ ആ സന്ദേശ
ങ്ങൾ എഴുതിവച്ചു. 5അനന്തരം യിരെമ്യാവ്
ബാരൂക്കിനോടു പറഞ്ഞു, “എനിക്ക് യഹോവ
യുടെ ആലയത്തിലേക്കു പോകുവാനാവില്ല.
എനിക്ക് അവിടേക്കു പോകാൻ അനുവാദമില്ല.
6അതിനാൽ താങ്കൾ യഹോവയുടെ ആലയ
ത്തിലേക്കു പോകണമെന്നാണെൻെറയാഗ്രഹം.
ഉപവാസദിനത്തിൽ അവിടേക്കു പോവുകയും
ചുരുളിലുള്ളത് ജനത്തെ വായിച്ചു കേൾപ്പിക്കു
കയും ചെയ്യുക. ഞാൻ പറഞ്ഞുകൊണ്ടിരുന്ന
പ്പോൾ നീ ചുരുളുകളിൽ എഴുതിയെടുത്ത
യഹോവയുടെ സന്ദേശം ജനങ്ങളോടു പറ
യുക. തങ്ങൾ വസിച്ചുകൊണ്ടിരിക്കുന്ന പട്ടണ
ങ്ങളിൽനിന്ന് യെരൂശലേമിലേക്കു വന്ന സകല
യെഹൂദക്കാർക്കുമായി ആ സന്ദേശങ്ങൾ വായി
ക്കുക. 7ഒരുപക്ഷേ അവർ യഹോവയോടു
സഹായം അഭ്യർത്ഥിച്ചേക്കാം. ഒരുപക്ഷേ
ഓരോരുത്തരും തിന്മകൾ ചെയ്യുന്നതു നിർത്തി
യേക്കാം. താനവരോടു വളരെ കോപ്പിച്ചിരി
ക്കുന്നുവെന്ന് യഹോവ പ്രഖ്യാപിച്ചിരിക്കുന്നു.”
8അതിനാൽ, പ്രവാചകനായ യിരെമ്യാവ് ആവ
ശ്യപ്പെട്ടതെല്ലാം നേര്യാവിൻെറ പുത്രനായ
ബാരൂക്ക് അനുസരിച്ചു. ചുരുളിലെഴുതിയിരുന്ന
യഹോവയുടെ സന്ദേശം ബാരൂക്ക് ഉറക്കെ വാ
യിച്ചു, യഹോവയുടെ ആലയത്തിൽവച്ചാണ്
അയാൾ അതു വായിച്ചത്.

9യെഹോയാക്കീമിൻെറ അഞ്ചാം ഭരണവർഷ
ത്തിൻെറ ഒമ്പതാംമാസം ഒരു ഉപവാസം പ്രഖ്യാ
പിക്കപ്പെട്ടു. യെരൂശലേം നഗരങ്ങളിൽ വസി
ക്കുന്ന സകലമനുഷ്യരും യെഹൂദയിലെ പട്ടണ
ങ്ങളിൽനിന്നും യെരൂശലേമിലേക്കുവന്നവരും
യഹോവയ്ക്കു മുമ്പിൽ ഉപവസിക്കണമെന്ന്.
10അന്ന്, യിരെമ്യാവിൻെറ വാക്കുകളുള്ള സന്ദേ
ശം ബാരൂക്ക് വായിച്ചു. ചുരുൾ വായിക്കുമ്പോൾ
ബാരൂക്ക് മുകളിലെ മുറ്റത്ത് ഗെമര്യാവിൻെറ
മുറിയിലായിരുന്നു. ആ മുറി ആലയത്തിൻെറ
പുതിയ കവാടത്തിങ്കലെ പ്രവേശനദ്വാരത്തി
നടുത്തായിരുന്നു. ശാഫാൻെറ പുത്രനായിരുന്നു
ഗെമര്യാവ്. ആലയത്തിലെ പകർപ്പെഴുത്തുകാ
രനായിരുന്നു അയാൾ.

11ബാരൂക്ക് ചുരുളിൽനിന്നും വായിച്ച യഹോ
വയുടെ സന്ദേശം മുഴുവനും മീഖായാവ് എന്നു
പേരായ ഒരാൾ കേട്ടു. ശാഫാൻെറ പുത്രനായ
ഗെമര്യാവിൻെറ പുത്രനായിരുന്നു മീഖായാവ്.
12യഹോവയിൽനിന്നുള്ള സന്ദേശങ്ങൾ കേട്ട
യുടനെ മീഖായാവ് രാജകൊട്ടാരത്തിലുള്ള
കാര്യദർശിയുടെ മുറിയിലേക്കു പോയി. രാജ
കൊട്ടാരത്തിൽ സകലരാജകീയഉദ്യോഗസ്ഥ
ന്മാരും ഇരിപ്പുണ്ടായിരുന്നു. ഇതായിരുന്നു
ഉദ്യോഗസ്ഥന്മാരുടെ പേരുകൾ: കാര്യദർശി
യായ എലീശാമാ, ശെമയ്യാവിൻെറ പുത്രനായ
ദെലായാവ്, അഖ്ബോരിൻെറ പുത്രനായ എൽ
നാഥാൻ, ശാഫാൻെറ പുത്രനായ ഗെമര്യാവ്,
ഹനന്യാവിൻെറ പുത്രനായ സിദെക്കീയാവ്

എന്നിവരും മറ്റെല്ലാ ഉദ്യോഗസ്ഥന്മാരും അവി
ടെയുണ്ടായിരുന്നു. 13ബാരൂക്ക് ചുരുളിൽനിന്നും
വായിച്ചു കേട്ടതു മുഴുവനും മീഖായാവ് അവ
രോടു പറഞ്ഞു.

14അനന്തരം ആ ഉദ്യോഗസ്ഥന്മാർ യെഹൂദി
എന്നു പേരായ ഒരാളെ ബാരൂക്കിൻെറയടുത്തേ
ക്കയച്ചു. ശെലെമ്യാവിൻെറ പുത്രനായ നഥ
ന്യാവിൻെറ പുത്രനായിരുന്നു യെഹൂദി. കൂശി
യുടെ പുത്രനായിരുന്നു ശെലെമ്യാവ്. യെഹൂദി
ബാരൂക്കിനോടു പറഞ്ഞു, "നീ വായിച്ച ചുരു
ളുമെടുത്ത് എൻെറയൊപ്പം വരിക."

നേര്യാവിൻെറ പുത്രനായ ബാരൂക്ക് ചുരുളെ
ടുക്കുകയും യെഹൂദിയോടൊപ്പം ഉദ്യോഗസ്ഥ
ന്മാരുടെയടുത്തേക്കു പോവുകയും ചെയ്തു.

15അപ്പോൾ ഉദ്യോഗസ്ഥർ ബാരൂക്കിനോടു
പറഞ്ഞു, "ഇരുന്ന് ചുരുൾ ഞങ്ങളെ വായിച്ചു
കേൾപ്പിക്കുക."

അതിനാൽ ബാരൂക്ക് ചുരുൾ അവരെ വായി
ച്ചുകേൾപ്പിച്ചു. 16ആ രാജകീയഉദ്യോഗസ്ഥ
ന്മാർ ചുരുളിലെ സന്ദേശങ്ങൾ മുഴുവനും കേട്ടു.
അപ്പോൾ അവർ ഭയപ്പെടുകയും പരസ്പരം
നോക്കുകയും ചെയ്തു. അവർ ബാരൂക്കിനോടു
പറഞ്ഞു, "ചുരുളിലെ ഈ സന്ദേശത്തെപ്പറ്റി
നമ്മൾ യെഹോയാക്കീം രാജാവിനോടു പറ
യണം." 17അപ്പോൾ ഉദ്യോഗസ്ഥന്മാർ ബാരൂക്കി
നോടു ചോദിച്ചു, "ബാരൂക്കേ, ഞങ്ങളോടു പറ
യൂ, ഈ ചുരുളിലെഴുതിയിരിക്കുന്ന സന്ദേശം
നിനക്കെവിടുന്നു കിട്ടി? യിരെമ്യാവ് നിന്നോടു
പറഞ്ഞ കാര്യങ്ങൾ നീ എഴുതിയെടുത്തില്ലേ?"

18"അതെ," ബാരൂക്ക് മറുപടി പറഞ്ഞു,
"യിരെമ്യാവു പറഞ്ഞു, അതെല്ലാം ഞാൻ മഷി
കൊണ്ട് ചുരുളിൽ എഴുതിവയ്ക്കുകയും
ചെയ്തു."

19രാജകീയ ഉദ്യോഗസ്ഥന്മാർ ബാരൂക്കിനോടു
പറഞ്ഞു, "നീയും യിരെമ്യാവും പോയി ഒളി
ക്കണം. നിങ്ങളെവിടെയാണൊളിക്കുന്നതെന്ന്
ആരോടും പറയുകയുമരുത്."

20അനന്തരം രാജകീയ ഉദ്യോഗസ്ഥന്മാർ പക
ർപ്പെഴുത്തുകാരനായ എലീശാമയുടെ മുറിയി
ലേക്കു പോവുകയും ചുരുൾ അവിടെ വയ്ക്കു
കയും ചെയ്തു. അവർ യെഹോയാക്കീം രാജാ
വിൻെറയടുത്തേക്കു പോയി അദ്ദേഹത്തോടു
ചുരുളിനെപ്പറ്റി എല്ലാം പറഞ്ഞു.

21അതിനാൽ യെഹോയാക്കീം രാജാവ് ചുരുൾ
കൊണ്ടുവരാൻ യെഹൂദിയെ അയച്ചു, എലീശാ
മയുടെ മുറിയിൽനിന്നും ചുരുൾ എടുത്തുകൊ
ണ്ടുവന്നു. അനന്തരം യെഹൂദിരാജാവിനെയും
അദ്ദേഹത്തിനു ചുറ്റുമുണ്ടായിരുന്ന സകല
ദാസന്മാരെയും ആ ചുരുൾ വായിച്ചുകേൾപ്പി
ച്ചു. 22ഒമ്പതാം മാസത്തിലാണിതു സംഭവിച്ചത്.
അതിനാൽ യെഹോയാക്കീംരാജാവ് മഞ്ഞു
കാലവസതിയിലായിരുന്നു. രാജാവിനുമുമ്പി
ലെ അടുപ്പിൽ തീ എരിയുന്നുണ്ടായിരുന്നു.
23യെഹൂദി ചുരുളിൽ എഴുതിയിരിക്കുന്നതു
വായിക്കാൻ തുടങ്ങി. പക്ഷേ അയാൾ രണ്ടോ
മൂന്നോ ഖണ്ഡങ്ങൾ വായിച്ചു കഴിഞ്ഞപ്പോ
ഴേക്ക് യെഹോയാക്കീംരാജാവ് ചുരുൾ തട്ടിപ്പറി
ച്ച് ഒരു കത്തികൊണ്ട് ആ ഖണ്ഡങ്ങൾ കീറി
അടുപ്പിലിട്ടു. അവസാനം ചുരുൾ മുഴുവനും
തീയിലിട്ടു. 24യെഹോയാക്കീംരാജാവും അദ്ദേഹ
ത്തിൻെറ ദാസന്മാരും ചുരുളിലെ സന്ദേശം മുഴു
വൻ കേട്ടിട്ടും ഭയപ്പെട്ടില്ല. തെറ്റു ചെയ്യുന്നതി
ലുള്ള പരിതാപം കാണിക്കാൻ അവർ തങ്ങ
ളുടെ വസ്ത്രങ്ങൾ വലിച്ചു കീറിയില്ല.

25ചുരുൾ കത്തിച്ചുകളയരുതെന്ന് യെഹോ
യാക്കീംരാജാവിനോടു പറയുവാൻ എൽനാ
ഥാൻ, ദെലായാവ്, ശെമര്യാവ് എന്നിവർ ശ്രമി
ച്ചു. പക്ഷേ രാജാവ് അവർ പറയുന്നതു ശ്രവി
ച്ചില്ല. 26പകർപ്പെഴുത്തുകാരനായ ബാരൂക്കിനെ
യും യിരെമ്യാപ്രവാചകനെയും പിടികൂടാൻ
യെഹോയാക്കീംരാജാവ് ചിലരെ അയച്ചു.
രാജാവിൻെറ പുത്രനായ യെരഹ്മെയേൽ,
അസ്രീയേലിൻെറ പുത്രനായ സെരായാവ്,
അബ്ദേലിൻെറ പുത്രനായ ശെലെമ്യാവ്
എന്നിവരായിന്നു അവർ. പക്ഷേ, യഹോവ
അവരെ ഒളിപ്പിച്ചതിനാൽ അവർക്ക് ബാരൂക്കി
നെയും യിരെമ്യാവിനെയും കണ്ടുപിടിക്കാനാ
യില്ല.

27യഹോവയിൽനിന്നുള്ള സന്ദേശം യിരെമ്യാ
വിനു ലഭിച്ചു. യഹോവയിൽ നിന്നുള്ള സന്ദേ
ശം മുഴുവനടങ്ങുന്ന ചുരുൾ യെഹോയാക്കീം
രാജാവ് കത്തിച്ചതിനു ശേഷമാണ് അതുണ്ടാ
യത്. അത് യിരെമ്യാവ് ബാരൂക്കിനോടു പറയു
കയും ബാരൂക്ക് ചുരുളിൽ എഴുതിവയ്ക്കുകയും
ചെയ്ത സന്ദേശമായിരുന്നു. യിരെമ്യാവിന്
യഹോവയിൽനിന്നു ലഭിച്ച സന്ദേശം ഇതായി
രുന്നു:28"യിരെമ്യാവേ, മറ്റൊരു ചുരുൾകൂടിയെടു
ക്കുക. യെഹോയാക്കീംരാജാവ് കത്തിച്ചു കള
ഞ്ഞ ആദ്യത്തെ ചുരുളിലുണ്ടായിരുന്ന സന്ദേശം
മുഴുവനും ഈ ചുരുളിലെഴുതുക. 29യിരെമ്യാ
വേ, യെഹൂദയുടെ രാജാവായ യെഹോയാക്കീ
മിനോടു ഇതും കൂടി പറയുക, 'യഹോവ പറ
യുന്നത് ഇതാകുന്നു: യെഹോയാക്കീം, നീ ആ
ചുരുൾ കത്തിച്ചു. നീ പറഞ്ഞു, "ബാബി
ലോൺരാജാവ് തീർച്ചയായും വരികയും ഈ
ദേശത്തെ നശിപ്പിക്കുമെന്നും യിരെമ്യാവെഴുതി
യത് എന്തുകൊണ്ടെന്നോ? ഈ ദേശത്തുള്ള മനു
ഷ്യരെയും മൃഗങ്ങളെയും ബാബിലോൺരാ
ജാവു നശിപ്പിക്കുമെന്ന് അവനെന്തുകൊണ്ടാ
ണു പറഞ്ഞത്?" 30യെഹൂദയിലെ രാജാവായ
യെഹോയാക്കീമിനെപ്പറ്റി അതിനാൽ യഹോവ
പറയുന്നത് ഇതാണ്: യെഹോയാക്കീമിൻെറ
പിൻഗാമികൾ ദാവീദിൻെറ സിംഹാസനത്തി
ലിരിക്കുകയില്ല. യെഹോയാക്കീം മരിക്കുമ്പോൾ
അവൻെറ ശരീരം സംസ്കരിക്കപ്പെടുകയില്ല.
പക്ഷേ അതു വലിയച്ചെറിയപ്പെടും. പകലി
ൻെറ ചൂടിലും രാത്രിയുടെ കോച്ചുന്ന തണുപ്പി
ലും അവൻെറ ശരീരം കിടക്കും. 31യെഹോയാ
ക്കീമിനെയും മക്കളെയും യഹോവയാകുന്ന
ഞാൻ ശിക്ഷിക്കും. അവൻെറ ഉദ്യോഗസ്ഥന്മാ
രെയും ഞാൻ ശിക്ഷിക്കും. അവർ ദുഷ്ടന്മാരായ
തുകൊണ്ടാണ് ഞാനിങ്ങനെ ചെയ്യുന്നത്. അവ
ർക്കും യെരൂശലേമിലും യെഹൂദയിലും വസി
ക്കുന്ന സകലജനങ്ങൾക്കും മാരകദുരന്തങ്ങൾ
വരുത്തുമെന്നു ഞാൻ സത്യം ചെയ്തിരുന്നു,
ഞാൻ സത്യം ചെയ്തിരുന്നതുപോലെ തന്നെ
സകല ദുരിതങ്ങളും ഞാനവരുടെമേൽ വരു
ത്തും. എന്തെന്നാൽ അവർ എന്നെ ചെവിക്കൊ
ണ്ടില്ല.'"

32അനന്തരം യിരെമ്യാവ് മറ്റൊരു ചുരുൾകൂടി
എടുക്കുകയും നേര്യാവിൻെറ പുത്രനും പകർ
പ്പെഴുത്തുകാരനുമായ ബാരൂക്കിനു നൽകുകയും
ചെയ്തു. യിരെമ്യാവു പറഞ്ഞുകൊണ്ടിരിക്കേ
ബാരൂക്ക്, യെഹോയാക്കീംരാജാവ് കത്തിച്ചു
കളഞ്ഞ ആദ്യത്തെ ചുരുളിലെ സകലസന്ദേശ
വും ആ ചുരുളിലെഴുതി. ആദ്യത്തെ ചുരുളിലേ
തിനു സദൃശമായ മറ്റനേകം വാക്കുകൾകൂടി
രണ്ടാമത്തെ ചുരുളിൽ എഴുതിച്ചേർത്തു.

## യിരെമ്യാവ് തടവിലാക്കപ്പെട്ടു

37 നെബൂഖദ്നേസരായിരുന്നു ബാബിലോ
ണിലെ രാജാവ്. അദ്ദേഹം യെഹോയാ
ക്കീമിന്റെ പുത്രനായ യെഹോയാഖീന്റെ
സ്ഥാനത്ത് സിദെക്കീയാവിനെ യെഹൂദയുടെ
രാജാവായി നിയമിച്ചു. യോശീയാരാജാവി
ന്റെ പുത്രനായിരുന്നു സിദെക്കീയാവ്.
2എന്നാൽ യിരെമ്യാപ്രവാചകനോട് യഹോവ
പ്രസംഗിക്കാൻ പറഞ്ഞ സന്ദേശങ്ങളൊന്നും
സിദെക്കീയാവു ശ്രദ്ധിച്ചില്ല. സിദെക്കീയാവി
ന്റെ ദാസന്മാരും യെഹൂദയിലെ ജനങ്ങളും
യഹോവയുടെ സന്ദേശങ്ങൾക്കു ചെവി കൊടു
ത്തുമില്ല.

3സിദെക്കീയാരാജാവ് യെഹൂഖൽ എന്നൊരാ
ളെയും പുരോഹിതനായ സെഫന്യാവിനെയും
ഒരു സന്ദേശവുമായി യിരെമ്യാപ്രവാചകന്റെ
യടുത്തേക്കയച്ചു. ശെലെമ്യാവിന്റെ പുത്രനാ
യിരുന്നു യെഹൂഖൽ. മയസേയാവിന്റെ പുത്ര
നായിരുന്നു പുരോഹിതനായ സെഫന്യാവ്.
അവർ യിരെമ്യാവിനു കൊണ്ടുവന്ന സന്ദേശം
ഇതായിരുന്നു: “യിരെമ്യാവേ, നമ്മുടെ ദൈവമാ
കുന്ന യഹോവയോടു നമുക്കുവേണ്ടി പ്രാർത്ഥി
ക്കുക.”
4(ആ സമയത്ത് യിരെമ്യാവ് തടവിലാക്കപ്പെ
ട്ടിരുന്നില്ല. അതിനാൽ അയാൾക്ക് ഇഷ്ടം
പോലെ എവിടെപ്പോകാനുമുള്ള സ്വാതന്ത്ര്യമു
ണ്ടായിരുന്നു. 5അന്ന് ഫറവോന്റെസൈന്യം
ഈജിപ്തിൽനിന്നും യെഹൂദയിലേക്കു നീങ്ങി
യിരുന്നു. ബാബിലോൺസൈന്യം യെരൂശലേം
നഗരത്തെ തോല്പിക്കാനായി അതിനെ വള
ഞ്ഞു. അപ്പോൾ ഈജിപ്തുസൈന്യം തങ്ങളു
ടെയടുത്തേക്കു വരുന്നതായി അവരറിഞ്ഞു.
അതിനാൽ ബാബിലോണിലെസൈന്യം ഈജി
പ്തുസേനയുമായി ഏറ്റുമുട്ടാൻ യെരൂശലേം
വിട്ടു.)
6യഹോവയിൽനിന്നുള്ള സന്ദേശം യിരെമ്യാ
പ്രവാചകനു ലഭിച്ചു: 7“യിസ്രായേൽജനത
യുടെ ദൈവമാകുന്ന യഹോവ പറയുന്നത്
ഇതാകുന്നു: ‘യെഹൂഖലേ, സെഫന്യാവേ,
യെഹൂദയിലെ രാജാവായ സിദെക്കീയാവ്
എന്നോടു ചോദ്യങ്ങൾ ചോദിക്കാൻ നിങ്ങളെ
അയച്ചതാണെന്ന് എനിക്കറിയാം. സിദെക്കീയാ
രാജാവിനോടു ഇങ്ങനെ പറയുക: ഫറവോ
ന്റെ സൈന്യം ബാബിലോണിലെ സേനക്കെ
തിരെ നിങ്ങളെ സഹായിക്കാൻ ഇവിടെ വന്നി
രിക്കുന്നു. പക്ഷേ ഫറവോന്റെസേന ഈജി
പ്തിലേക്കു തിരികെപ്പോകും. 8അതിനുശേഷം
ബാബിലോണിൽനിന്നുള്ളസൈന്യം ഇവിടേ
ക്കു തിരിച്ചുവരും. അവർ യെരൂശലേമിനെ
ആക്രമിക്കും. അനന്തരം ആ ബാബിലോൺ
സൈന്യം യെരൂശലേമിനെ പിടിച്ചെടുക്കുക
യും തീ കത്തിക്കുകയും ചെയ്യും.’ 9യഹോവ
പറയുന്നത് ഇതാകുന്നു: ‘യെരൂശലേമുകാരേ,
സ്വയം വഞ്ചിതരാകരുത്. “ബാബിലോൺ
സൈന്യം തീർച്ചയായും നമ്മെ വിട്ടുപോകും”
എന്നു സ്വയം പറയരുത്. അവരങ്ങനെ ചെയ്യുക
യില്ല. 10യെരൂശലേമുകാരേ, നിങ്ങളെ ആക്ര
മിക്കുന്ന ബാബിലോൺകാരെ നിങ്ങൾക്കു
തോല്പിക്കാനായാൽപോലും അവർക്ക് പരിക്കേ
റ്റ ചിലരെങ്കിലും അവരുടെ കൂടാരത്തിൽ അവ
ശേഷിക്കും. അവർ മുറിവേറ്റ കുറച്ചു പേരാണെ
ങ്കിൽപോലും കൂടാരത്തിൽനിന്നും പുറത്തു കട
ന്ന് യെരൂശലേമിനെ കത്തിച്ചുകളയും.’”
11ഈജിപ്തിലെ ഫറവോന്റെ സൈന്യ
ത്തോട് ഏറ്റുമുട്ടാനായി ബാബിലോണിലെ
സൈന്യം യെരൂശലേം വിട്ടപ്പോൾ 12യിരെമ്യാ
വിന് യെരൂശലേമിൽനിന്നും ബെന്യാമീന്റെ
ദേശത്തേക്കു പോകണമായിരുന്നു. തന്റെ കുടും
ബസ്വത്തു വീതം വയ്ക്കുന്നതിൽ സംബന്ധി
ക്കാനാണ് അയാൾ അങ്ങോട്ടു പോയിരുന്നത്.
13എന്നാൽ യിരെമ്യാവ് യെരൂശലേമിലെ ബെ
ന്യാമീൻകവാടത്തിങ്കലെത്തിയപ്പോൾ കാവൽ
ക്കാരുടെ അധികാരി അയാളെ ബന്ധിച്ചു. യിരീ
യാവ് എന്നായിരുന്നു. അയാളുടെ പേര്. ശെലെ
മ്യാവിന്റെ പുത്രനായിരുന്നു യിരീയാവ്. ഹന
ന്യാവിന്റെ പുത്രനായിരുന്നു ശെലെമ്യാവ്.
അതിനാൽ അധികാരിയായ യിരീയാവ് യിരെ
മ്യാവിനെ ബന്ധിച്ച് പറഞ്ഞു, “യിരെമ്യാവേ,
നീ ബാബിലോണിന്റെ ഭാഗം ചേരാൻ ഞങ്ങ
ളെ വിട്ടു പോവുകയാണ്.”
14യിരെമ്യാവ് യിരീയാവിനോടു പറഞ്ഞു,
“അത് ശരിയല്ല. ഞാൻ ബാബിലോണുകാ
രോടു ചേരാനല്ല പോകുന്നത്.” എന്നാൽ യിരെ
മ്യാവിനെ ശ്രവിക്കാൻ യിരീയാവ് കൂട്ടാക്കി
യില്ല. യിരീയാവ് യിരെമ്യാവിനെ ബന്ധിക്കു
കയും രാജകീയ ഉദ്യോഗസ്ഥന്മാരുടെ മുമ്പി
ലേക്കു കൊണ്ടുപോവുകയും ചെയ്തു. 15ആ
ഉദ്യോഗസ്ഥന്മാർ യിരെമ്യാവിനോടു വല്ലാതെ
കോപിച്ചിരുന്നു. യിരെമ്യാവിനെ അടിക്കാൻ
അവർ ഉത്തരവിട്ടു. പിന്നെയവർ യിരെമ്യാ
വിനെ തുറങ്കലിലടച്ചു. യോനാഥാൻ എന്നൊ
രാളുടെ വസതിയിലായിരുന്നു തടവറ. യെഹൂദ
യിലെ രാജാവിന്റെ പകർപ്പെഴുത്തുകാരനാ
യിരുന്നു യോനാഥാൻ. അയാളുടെ വസതി
തടവറയാക്കി മാറ്റപ്പെട്ടിരുന്നു. 16അവർ യിരെ
മ്യാവിനെ യോനാഥാന്റെ വീടിനു കീഴിലുള്ള
തടവറയിലിട്ടു. അത് ഭൂമിയിലെ കുഴിയിലാ
യിരുന്നു. യിരെമ്യാവ് അവിടെ വളരെക്കാലം
കഴിഞ്ഞു.

17അനന്തരം സിദെക്കീയാരാജാവ് യിരെമ്യാ
വിനെ രാജകൊട്ടാരത്തിൽ ആളയച്ചു വരുത്തി.
സിദെക്കീയാവ് യിരെമ്യാവിനോടു സ്വകാര്യ
സംഭാഷണം നടത്തി. അദ്ദേഹം യിരെമ്യാവി
നോടു ചോദിച്ചു, “യഹോവയിൽനിന്ന് എന്തെ
ങ്കിലും സന്ദേശമുണ്ടോ?”
യിരെമ്യാവ് മറുപടി പറഞ്ഞു, “അതെ,
യഹോവയിൽനിന്നൊരു സന്ദേശമുണ്ട്, നീ
ബാബിലോൺരാജാവിനു നൽകപ്പെടും.”
18അനന്തരം യിരെമ്യാവ് സിദെക്കീയാരാജാവി
നോടു പറഞ്ഞു, “ഞാനെന്തുതെറ്റാണു ചെയ്ത
ത്? നിനക്കും നിന്റെ ഉദ്യോഗസ്ഥർക്കും നിന്റെ
ജനതയ്ക്കുമെതിരെ ഞാനെന്തു തെറ്റാണു
ചെയ്തിരിക്കുന്നത്? നീയെന്തിനാണെന്നെ
കാരാഗൃഹത്തിലടച്ചത്? 19സിദെക്കീയാരാജാ
വേ, ഇപ്പോൾ അങ്ങയുടെ പ്രവാചകരെവിടെ?
അവർ നിന്നോട് ഒരു വ്യാജസന്ദേശം പറഞ്ഞു.
അവർ പറഞ്ഞു, ‘ബാബിലോണിലെ രാജാവ്
അങ്ങയെയോ ഈ യെഹൂദാദേശത്തെയോ
ആക്രമിക്കില്ല.’ 20എന്നാലിപ്പോൾ, എന്റെ യജ
മാനനായ യെഹൂദാരാജാവേ, എന്നെ ശ്രവിച്ചാ
ലും. ദയവായി എന്നെ എന്റെ അഭ്യർത്ഥന
നടത്താൻ അനുവദിക്കൂ. ഇതാണെനിക്കു ചോദി
ക്കുവാനുള്ളത്: എന്നെ പകർപ്പെഴുത്തുകാ
രനായ യോനാഥാന്റെ വസതിയിലേക്കു തിരി
ച്ചയയ്ക്കരുത്. എന്നെ തിരിച്ചയച്ചാൽ ഞാന
വിടെവച്ചു മരിക്കും.”

21അതിനാൽ യിരെമ്യാവിനെ അങ്കണത്തിൽ
പ്രത്യേകകാവലിൽ സൂക്ഷിക്കാൻ രാജാവ്
ഉത്തരവിട്ടു. യിരെമ്യാവിന് തെരുവിലെ പല
ഹാരക്കടകളിൽനിന്നുള്ള അപ്പം കൊടുക്കണ
മെന്നും രാജാവു കല്പിച്ചു. നഗരത്തിലെ അപ്പം
മുഴുവൻ തീരുംവരെ യിരെമ്യാവിന് അപ്പം നൽ
കപ്പെട്ടു. അങ്ങനെ ആലയമുറ്റത്ത് യിരെമ്യാവ്
പ്രത്യേക കാവലിൽ കഴിഞ്ഞു.

## യിരെമ്യാവ് വെള്ളത്തൊട്ടിയി ലേക്കെറിയപ്പെടുന്നു

38 യിരെമ്യാവു പ്രസംഗിക്കുന്നത് രാജ
കീയ ഉദ്യോഗസ്ഥന്മാരിൽ ചിലർ കേട്ടു.
മത്ഥാന്റെ പുത്രനായ ശെഫത്യാവ്, പശ്ഹൂരി
ന്റെ പുത്രനായ ഗെദല്യാവ്, മൽക്കീയാ വി
ന്റെ പുത്രനായ പശ്ഹൂർ, ശെലെമ്യാവിന്റെ
പുത്രനായ യൂഖൽ എന്നിവരായിരുന്നു അവർ.
യിരെമ്യാവ് എല്ലാവരോടുമായി ഈ സന്ദേശം
പറഞ്ഞു, 2“യഹോവ പറയുന്നത് ഇതാകുന്നു:
‘യെരൂശലേമിൽ തങ്ങുന്നവർ എല്ലാവരും വാളി
നാലോ പട്ടിണിയാലോ മാരകരോഗങ്ങളാലോ
മരിക്കും. എന്നാൽ ബാബിലോൺസൈന്യ
ത്തിനു കീഴടങ്ങുന്നവർ ജീവിക്കും. അവർ
സ്വന്തം ജീവൻ രക്ഷിക്കും.’ 3യഹോവ ഇത്രയും
കൂടി പറയുന്നു: ‘ഈ യെരൂശലേംനഗരം തീർച്ച
യായും ബാബിലോൺരാജാവിന്റെ സൈന്യ
ത്തിനു നൽകപ്പെടും. അവൻ ഈ നഗരം പിടി
ച്ചടക്കും.’”

4അപ്പോൾ യിരെമ്യാവ് ജനങ്ങളോടു പറയു
ന്നതു കേട്ടിരുന്ന രാജകീയഭടന്മാർ സിദെക്കീ
യാരാജാവിന്റെ അടുത്തേക്കുപോയി. അവർ
രാജാവിനോടു പറഞ്ഞു, “യിരെമ്യാവ് മരിക്ക
ണം. നഗരത്തിൽ ഇപ്പോഴുമുള്ള സൈനികരെ
അവൻ നിരുത്സാഹപ്പെടുത്തി. തന്റെ വചന
ങ്ങൾ കൊണ്ട് യിരെമ്യാവ് സകലരെയും നിരു
ത്സാഹപ്പെടുത്തുകയാണ്. നമുക്കുനന്മയുണ്ടാ
കണമെന്ന് യിരെമ്യാവ് ആഗ്രഹിക്കുന്നില്ല.
യെരൂശലേംകാരെ നശിപ്പിക്കാനാണവന്റെ
ആഗ്രഹം.”

5അതിനാൽ സിദെക്കീയാരാജാവ് ആ ഉദ്യോ
സ്ഥന്മാരോടു പറഞ്ഞു, “യിരെമ്യാവ് നിങ്ങ
ളുടെ നിയന്ത്രണത്തിലാണ്. നിങ്ങളെ തടയാ
നെന്തെങ്കിലും ചെയ്യാൻ എനിക്കു വയ്യ.”

6അതിനാൽ ആ ഉദ്യോഗസ്ഥന്മാർ യിരെമ്യാ
വിനെ എടുത്ത് രാജാവിന്റെ പുത്രനായിരുന്ന
മൽക്കീയാവിന്റെ വെള്ളത്തൊട്ടിയിലേക്കിട്ടു.
രാജാവിന്റെ പാറാവുകാർ നിന്നിരുന്ന ആലയ
മുറ്റത്തായിരുന്നു ആ വെള്ളത്തൊട്ടി. യിരെമ്യാ
വിനെ വെള്ളത്തിൽ മുക്കുന്നതിന് അവർ കയറു
കളുപയോഗിച്ചു. തൊട്ടിയിൽ ചെളിയല്ലാതെ
ഒട്ടും വെള്ളമുണ്ടായിരുന്നില്ല. യിരെമ്യാവ് ആ
ചെളിയിൽ മുങ്ങുകയും ചെയ്തു.

7ആ ഉദ്യോഗസ്ഥന്മാർ യിരെമ്യാവിനെ
വെള്ളത്തൊട്ടിയിലേക്കിട്ട കാര്യം ഏബെദ്-
മേലെക് എന്നു പേരായ ഒരാൾ കേട്ടു. എത്യോ
പ്യക്കാരനായിരുന്ന ഏബെദ്-മേലെക് രാജകൊ
ട്ടാരത്തിലെ ഒരു ഷണ്ഡനായിരുന്നു. സിദെക്കീയാ
രാജാവ് ബെന്യാമീൻകവാടത്തിൽ ഇരിക്കുക
യായിരുന്നു. അതിനാൽ ഏബെദ്-മേലെക്രാജ
കൊട്ടാരത്തിൽ നിന്നിറങ്ങി രാജാവിനോടു
സംസാരിക്കാൻ ആ കവാടത്തിങ്കലേക്കു
പോയി. 8-9ഏബെദ്-മേലെക്കു പറഞ്ഞു,
“എന്റെ യജമാനനും രാജാവുമായവനേ, ആ
ഉദ്യോഗസ്ഥന്മാർ ക്രൂരമായാണു പെരുമാറിയത്.
യിരെമ്യാപ്രവാചകനോട് അവർ ക്രൂരമായി
പെരുമാറി. അവർ അവനെ വെള്ളത്തൊട്ടിയി
ലെറിഞ്ഞ് ചാകാൻ ഇട്ടിട്ടു പോയി.” 10അന
ന്തരം സിദെക്കീയാരാജാവ് എത്യോപ്യക്കാര
നായ ഏബെദ്-മേലെക്കിനു കല്പന നൽകി.
ഇതായിരുന്നു കല്പന: “ഏബെദ്-മേലെക്കേ, രാജ
കൊട്ടാരത്തിൽനിന്നും മൂന്നുപേരെ നിന്നോ
ടൊപ്പം കൂട്ടുക. യിരെമ്യാവിനെ മരിക്കുന്നതിനു
മുമ്പുചെന്ന് വെള്ളത്തൊട്ടിയിൽനിന്നും രക്ഷി
ക്കുക.”

11അതിനാൽ ഏബെദ്-മേലെക് ആളുകളെ
കൂടെക്കൂട്ടി. പക്ഷേ അയാളാദ്യം പോയത് രാജ
കൊട്ടാരത്തിലെ കലവറയിലേക്കായിരുന്നു.
അയാൾ പിഞ്ചിയതും കീറിയതുമായ ഏതാനും
തുണികൾ അവിടെ നിന്നെടുത്തു. പിന്നെ
അയാൾ ആ കീറത്തുണികളും കയറുകളും
വെള്ളത്തൊട്ടിയിൽ കിടക്കുന്ന യിരെമ്യാവിന്
എറിഞ്ഞുകൊടുത്തു. 12എത്യോപ്യക്കാരനായ
ഏബെദ്-മേലെക് യിരെമ്യാവിനോടു പറഞ്ഞു,
“ഈ പഴന്തുണിയും കീറിയതുണിയും നിന്റെ
കരങ്ങൾക്കടിയിൽ വയ്ക്കുക. ഞങ്ങൾ നിന്നെ
വലിച്ചെടുക്കുമ്പോൾ ഇതു നിന്റെ കക്ഷത്തെ
സംരക്ഷിക്കും. അപ്പോൾ കയർ നിന്നെ മുറിവേ
ല്പിക്കില്ല.” അതിനാൽ യിരെമ്യാവ് ഏബെദ്-
മേലെക് പറഞ്ഞതുപോലെ ചെയ്തു. 13അവർ
യിരെമ്യാവിനെ വെള്ളത്തൊട്ടിയിൽനിന്നും
വലിച്ചുകയറ്റി. യിരെമ്യാവ് ആലയമുറ്റത്ത്
പാറാവിനു കീഴിൽ കഴിഞ്ഞു.

## സിദെക്കീയാവ് യിരെമ്യാവിനോടു കൂടുതൽ ചോദ്യങ്ങൾ ചോദിക്കുന്നു

14അനന്തരം സിദെക്കീയാരാജാവ് യിരെമ്യാ
പ്രവാചകനെ കൊണ്ടുവരാൻ ചിലരെ അയ
ച്ചു. യഹോവയുടെ ആലയത്തിലെ മൂന്നാം
കവാടത്തിലേക്കു യിരെമ്യാവ് കൊണ്ടുവര
പ്പെട്ടു. അപ്പോൾ രാജാവു പറഞ്ഞു, “യിരെ
മ്യാവേ, ഞാൻ നിന്നോടു ചിലതു ചോദിക്കാൻ
പോകുന്നു. എന്നിൽ നിന്നൊന്നും ഒളിച്ചു
വയ്ക്കരുത്. എല്ലാം വിശ്വസ്തതയോടെ പറയ
ണം.”

15യിരെമ്യാവ് സിദെക്കീയാവിനോടു പറ
ഞ്ഞു, “ഞാൻ അങ്ങയ്ക്ക് ഒരുത്തരം തന്നാൽ
അങ്ങ് എന്നെ ഒരു പക്ഷേ വധിക്കും. അങ്ങയ്ക്കു
ഞാനൊരുപദേശം തരികയാണെങ്കിലോ,
അങ്ങ് അത് ശ്രദ്ധിക്കുകയുമില്ല.”

16എന്നാൽ സിദെക്കീയാരാജാവ് യിരെമ്യാ
വിനു രഹസ്യമായി വാഗ്ദാനം നൽകി. സിദെ
ക്കീയാവു പറഞ്ഞു, “യഹോവ നമുക്ക് ജീവൻ
നൽകുന്നു. യിരെമ്യാവേ, ജീവിക്കുന്ന യഹോവ
യാണെ നിന്നെ ഞാൻ വധിക്കുകയില്ല. നിന്നെ
കൊല്ലാനാഗ്രഹിക്കുന്ന ഉദ്യോഗസ്ഥന്മാർക്കു
നിന്നെ ഞാൻ നൽകുകയുമില്ല.”

17അപ്പോൾ യിരെമ്യാവ് സിദെക്കീയാരാജാ
വിനോടു പറഞ്ഞു, “സർവ്വശക്തനായ യഹോ
വ യിസ്രായേലിന്റെ ദൈവമാകുന്നു. യഹോ
വ പറയുന്നു, ‘ബാബിലോൺരാജാവിന്റെ ഭട
ന്മാർക്കു നീ കീഴടങ്ങുകയാണെങ്കിൽ നിന്റെ
ജീവൻ രക്ഷപ്പെടുകയും യെരൂശലേം കത്തിക്ക
പ്പെടാതെയുമിരിക്കും. നീയും നിന്റെ കുടുംബ
വും ജീവിക്കും. 18എന്നാൽ നീ കീഴടങ്ങാൻ
വിസമ്മതിച്ചാൽ യെരൂശലേം ബാബിലോൺ
സൈന്യത്തിനു നൽകപ്പെടും. യെരൂശലേം
അവർ കത്തിക്കും, നീ അവരിൽനിന്നു രക്ഷപ്പെ
ടുകയില്ല.’”

19എന്നാൽ സിദെക്കീയാരാജാവ് യിരെമ്യാവി
നോടു പറഞ്ഞു, “പക്ഷേ, ബാബിലോൺസൈ
ന്യത്തിൻെറ പക്ഷം ചേർന്നു കഴിഞ്ഞ യെഹൂദ
ക്കാരെ ഞാൻ ഭയപ്പെടുന്നു. ഭടന്മാർ എന്നെ
അവർക്കു നൽകുമെന്നും ആ യെഹൂദക്കാർ
എന്നോടു ക്രൂരമായി പെരുമാറുകയും എന്നെ
മുറിവേല്പിക്കുകയും ചെയ്യുമെന്നു ഞാൻ ഭയ
പ്പെടുന്നു.”
20പക്ഷേ യിരെമ്യാവ് മറുപടി പറഞ്ഞു, “ഭട
ന്മാർ അങ്ങയെ ആ യെഹൂദക്കാർക്കു നൽകുക
യില്ല. സിദെക്കീയാരാജാവേ, ഞാൻ പറയു
മ്പോലെ ചെയ്തുകൊണ്ട് യഹോവയെ അനു
സരിക്കുക. അപ്പോൾ അങ്ങയ്ക്കു കാര്യങ്ങൾ
നന്നാവുകയും ജീവൻ രക്ഷപെടുകയും
ചെയ്യും. 21എന്നാൽ അങ്ങ് ബാബിലോൺ
സൈന്യത്തിനു കീഴടങ്ങാതിരുന്നാൽ എന്താണു
ണ്ടാവുകയെന്ന് യഹോവയെനിക്കു കാണിച്ചു
തന്നിട്ടുണ്ട്. യഹോവ എന്നോടു പറഞ്ഞിരിക്കു
ന്നത് ഇതാകുന്നു: 22യെഹൂദയിലെ രാജാവി
ൻെറ കൊട്ടാരത്തിൽ അവശേഷിക്കുന്ന സകല
സ്ത്രീകളും പുറത്തു കൊണ്ടുവരപ്പെടും.
ബാബിലോൺരാജാവിൻെറ പ്രധാനഉദ്യോഗ
സ്ഥന്മാരുടെ മുമ്പിലേക്കായിരിക്കും അവർ കൊ
ണ്ടുവരപ്പെടുക. അവർ നിന്നെ പരിഹസിച്ച്
ഇങ്ങനെ പറയും:

നിൻെറ സഖ്യകക്ഷികൾ നിന്നെ ചതിക്കുക
യും തെറ്റായതു ചെയ്യിപ്പിക്കുകയും ചെയ്തു.
നീ അവരെ വിശ്വസിച്ചു. നിൻെറ കാലുകൾ
ചെളിയിലാണ്ടു പോയപ്പോൾ അവർ നിന്നെ
ഒറ്റയ്ക്കാക്കി പോവുകയും ചെയ്തു. 23“നിൻെറ
സകല ഭാര്യമാരും മക്കളും പുറത്തു കൊണ്ടുവ
രപ്പെടും. അവർ ബാബിലോൺ സൈന്യത്തി
നുനൽകപ്പെടും. നീ പോലും ബാബിലോൺ
സൈന്യത്തിൽനിന്നും രക്ഷപ്പെടില്ല. നീ ബാ
ബിലോൺരാജാവിനാൽ പിടിക്കപ്പെടും. യെരൂ
ശലേം കത്തിക്കപ്പെടുകയും ചെയ്യും.”
24അപ്പോൾ സിദെക്കീയാവ് യിരെമ്യാവി
നോടു പറഞ്ഞു, “ഞാൻ നിന്നോടു സംസാ
രിക്കുകയായിരുന്നുവെന്ന് ആരോടും പറയരുത്.
അങ്ങനെ ചെയ്താൽ നീ മരിച്ചേക്കും. 25ഞാൻ
നിന്നോടു സംസാരിച്ചുവെന്ന് ആ ഉദ്യോഗ
സ്ഥന്മാർ കണ്ടെത്തിയേക്കാം. അപ്പോൾ അവർ
നിൻെറയടുത്തേക്കു വന്നു പറയും, ‘യിരെമ്യാ
വേ, നീ സിദെക്കീയാരാജാവിനോട് എന്താണു
സംസാരിച്ചതെന്നു പറയുക. സിദെക്കീയാരാ
ജാവ് നിന്നോടെന്തു പറഞ്ഞുവെന്നും പറയുക.
ഞങ്ങളോടു വിശ്വസ്തമായി എല്ലാം പറയുക.
അല്ലെങ്കിൽ ഞങ്ങൾ നിന്നെ കൊല്ലും.’ 26അവർ
നിന്നോടിങ്ങനെ പറഞ്ഞാൽ നീ അവരോടു
പറയുക, ‘യോനാഥാൻെറ വസതിയിലെ കുഴി
യിലെ അറയിലേക്കെന്നെ തിരിച്ചയയ്ക്കരുതേ
എന്നു ഞാൻ രാജാവിനോടു ഈ വാക്കുകൾ
കൊണ്ട് യാചിക്കുകയായിരുന്നു. അങ്ങോട്ടു
തിരികെ പോകേണ്ടിവന്നാൽ എനിക്കു മരിക്കേ
ണ്ടി വരും.’”
27ആ രാജകീയ ഉദ്യോഗസ്ഥന്മാർ വന്ന് യിരെ
മ്യാവിനെ ചോദ്യം ചെയ്യുകയെന്നതു സംഭവി
ച്ചു. രാജാവു പറഞ്ഞേല്പിച്ചതെല്ലാം അയാൾ
അവരോടു പറഞ്ഞു. അപ്പോൾ ആ ഉദ്യോഗ
സ്ഥന്മാർ യിരെമ്യാവിനെ വിട്ടു പോയി. രാജാ
വും യിരെമ്യാവും എന്താണു സംസാരിച്ചതെന്ന്
ആരും കേട്ടില്ല. 28അതിനാൽ യെരൂശലേം പിടി
ക്കപ്പെടുന്നതുവരെ യിരെമ്യാവ് ആലയമുറ്റത്തു
പാറാവിനു കീഴിൽ കഴിഞ്ഞു.

## യെരൂശലേമിൻെറ വീഴ്ച

39 യെരൂശലേം പിടിക്കപ്പെട്ടത് ഇങ്ങനെയാ
കുന്നു: സിദെക്കീയാവ് യെഹൂദയിലെ
രാജാവായതിൻെറ ഒൻപതാം വർഷത്തിൻെറ
പത്താംമാസം ബാബിലോണിലെ രാജാവായ
നെബൂഖദ്നേസർ തൻെറ മുഴുവൻ സൈന്യവു
മായി യെരൂശലേമിനെതിരെ വന്നു. അവർ
നഗരത്തെ തോല്പിക്കാനായി വളഞ്ഞു. 2സിദെ
ക്കീയാവിൻെറ പതിനൊന്നാം ഭരണവർഷത്തി
ൻെറ നാലാം മാസത്തിലെ ഒൻപതാം ദിവസം
യെരൂശലേമിൻെറ കോട്ട പൊളിക്കപ്പെട്ടു.
3അപ്പോൾ ബാബിലോൺരാജാവിൻെറ സകല
രാജകീയ ഉദ്യോഗസ്ഥന്മാരും യെരൂശലേംനഗര
ത്തിലേക്കു കയറി. അവർ അകത്തേക്കു കടന്ന്
മദ്ധ്യകവാടത്തിങ്കൽ ഇരുന്നു. ആ ഉദ്യോഗസ്ഥ
ന്മാരുടെ പേരുകൾ ഇതാകുന്നു: സംഗാർ പ്രവി
ശ്യയിലെ അധികാരിയായ നേർഗ്ഗൽ- ശരേ
സെർ, എന്ന വളരെ ഉന്നതനായ ഉദ്യോഗസ്ഥൻ,
മറ്റൊരു ഉന്നതഉദ്യോഗസ്ഥനായ നെബോസർ
സെഖീം, മറ്റു വിവിധ പ്രധാനഉദ്യോഗസ്ഥ
ന്മാർ.
4സിദെക്കീയാരാജാവ് ബാബിലോണിൽ
നിന്നുള്ള ആ ഉദ്യോഗസ്ഥന്മാരെ കണ്ടു. അതി
നാൽ അദ്ദേഹവും ഒപ്പമുണ്ടായിരുന്ന ഭടന്മാരും
ഓടിപ്പോയി. അവർ രാത്രിയിൽ യെരൂശലേം
വിട്ടു. അവർ രാജാവിൻെറ തോട്ടത്തിലൂടെ
ഇറങ്ങി രണ്ടു ഭിത്തികൾക്കുമിടയിലുള്ള കവാട
ത്തിലൂടെ പോയി. പിന്നെ അവർ മരുഭൂമിയി
ലേക്കു പോയി. 5ബാബിലോൺസൈന്യം
സിദെക്കീയാവിനെയും അവനോടൊപ്പമുള്ള
ഭടന്മാരെയും ഓടിച്ചു. യെരീഹോസമതല
ത്തിൽവച്ച് ആ ഭടന്മാർ സിദെക്കീയാവിനോ
ടൊപ്പം പിടിക്കപ്പെട്ടു. അവർ സിദെക്കീയാ
വിനെ പിടികൂടി ബാബിലോൺരാജാവായ
നെബൂഖദ്നേസരിൻെറ മുമ്പിലെത്തിച്ചു.
നെബൂഖദ്നേസർ ഹമാത്തുദേശത്തെ രിബ്ലാപ
ട്ടണത്തിലായിരുന്നു. സിദെക്കീയാവിനോട്
എന്തു ചെയ്യണമെന്ന് അദ്ദേഹം നിശ്ചയിച്ചു.
6രിബ്ലാപട്ടണത്തിൽവച്ചു തന്നെ സിദെക്കീയാ
വ് നോക്കിനിൽക്കേ അയാളുടെ പുത്രന്മാരെ
നെബൂഖദ്നേസർ വധിച്ചു. സിദെക്കീയാവ്
നോക്കിനിൽക്കേത്തന്നെ യെഹൂദയിലെ സകല
രാജകീയ ഉദ്യോഗസ്ഥന്മാരെയും നെബൂഖദ്നേ
സർ വധിച്ചു. 7പിന്നെ നെബൂഖദ്നേസർ
സിദെക്കീയാവിൻെറ കണ്ണുകൾ തുരന്നെടുത്തു.
സിദെക്കീയാവിനെ വെങ്കലച്ചങ്ങലയിട്ട്
ബാബിലോണിലേക്കു കൊണ്ടു പോയി.
8രാജകൊട്ടാരത്തിനും യെരൂശലേംകാരുടെ
വസതികൾക്കും ബാബിലോൺ സൈന്യം തീ
വച്ചു. യെരൂശലേമിൻെറ കോട്ടകൾ അവർ ഇടി
ച്ചിടുകയും ചെയ്തു. 9ബാബിലോൺരാജാ
വിൻെറ പ്രത്യേക കാവൽക്കാരുടെ നായക
നായി നെബൂസർ- അദാൻ എന്നോരാളുണ്ടാ
യിരുന്നു. അയാൾ യെരൂശലേമിൽ അവശേ
ഷിച്ചിരുന്നവരെ പിടികൂടി തടവുകാരാക്കി.
അയാളവരെ ബാബിലോണിലേക്കു കൊണ്ടു
പോയി. നേരത്തെതന്നെ തനിക്കു കീഴടങ്ങിയ
യെരൂശലേംകാരെയും നെബൂസർ-അദാൻ തട
വുകാരാക്കി. മറ്റെല്ലാ യെരൂശലേംകാരെയും
അയാൾ തടവുകാരാക്കി ബാബിലോണിലേക്കു
കൊണ്ടുപോയി. 10പക്ഷേ യെഹൂദയിലെ
പാവങ്ങളിൽ ചിലരെ പ്രത്യേക സേനയുടെ
നായകനായ നെബൂസർ-അദാൻ അവിടെയി
ട്ടുപോയി. അവർ ഒന്നുമില്ലാത്തവരായിരുന്നു.

അതിനാൽ അന്ന് നെബൂസർ-അദാൻ യെഹൂ
ദയിലെ ആ പാവങ്ങൾക്ക് മുന്തിരിത്തോപ്പു
കളും വയലുകളും നൽകി.
11എന്നാൽ നെബൂഖദ്നേസർ, യിരെമ്യാ
വിനെ ബന്ധിച്ച് നെബൂസർ-അദാന് ചില
കല്പനകൾ നൽകി. നെബൂഖദ്നേസരുടെ
സേനയുടെ നായകനായിരുന്നു നെബൂസർ-
അദാൻ. ഇതായിരുന്നു ഉത്തരവുകൾ: 12"യിരെ
മ്യാവിനെ കണ്ടെത്തുകയും അയാളെ പരിപാ
ലിക്കുകയും ചെയ്യുക. അവനെ പരിക്കേല്പിക്ക
രുത്. അവൻ ചോദിക്കുന്ന തെന്തും കൊടുക്കുക."
13അതിനാൽ രാജാവിൻെറ പ്രത്യേകസേന
യുടെ നായകനായ നെബൂസർ-അദാൻ, ബാ
ബിലോൺ സൈന്യത്തിലെ പ്രധാനഉദ്യോഗ
സ്ഥനായ നെബൂശസ്ബാൻ, ഒരുന്നതഉദ്യോഗ
സ്ഥനായ നേർഗ്ഗാൽ-ശരേസർ എന്നിവരും മറ്റു
ബാബിലോൺ സൈനികോദ്യോഗസ്ഥന്മാരും
യിരെമ്യാവിനെ തേടിപ്പോയി. 14അവർ യിരെ
മ്യാവിനെ യെഹൂദയിലെ കാവലിൽ കിടക്കവേ
ആലയമുറ്റത്തു കണ്ടെത്തി. ആ സൈനികോ
ദ്യോഗസ്ഥന്മാർ യിരെമ്യാവിനെ ഗെദല്യാ
വിനെ ഏല്പിച്ചു. അഹീക്കാമിൻെറ പുത്രനായി
രുന്നു ഗെദല്യാവ്. ശാഫാൻെറ പുത്രനായി
രുന്നു അഹീക്കാം. യിരെമ്യാവിനെ തിരികെ
വീട്ടിലേക്കു കൊണ്ടുവരാനുള്ള കല്പന ഗെദല്യാ
വിനുണ്ടായിരുന്നു. അതിനാൽ യിരെമ്യാവ്
തിരികെ കൊണ്ടുവരപ്പെട്ടു. തൻെറ ജനങ്ങൾ
ക്കിടയിൽ അയാൾ വസിക്കുകയും ചെയ്തു.

### ഏബെദ്-മേലെക്കിന് യഹോ വയിൽനിന്നുള്ള സന്ദേശം

15കാവൽക്കാർ ആലയമുറ്റത്ത് യിരെമ്യാവി
നെ നിരീക്ഷിച്ചു കൊണ്ടിരിക്കവേ യഹോവ
യിൽ നിന്നൊരു സന്ദേശം അവനു ലഭിച്ചു.
ഇതായിരുന്നു സന്ദേശം: 16"യിരെമ്യാവേ,
എത്യോപ്യക്കാരനായ ഏബെദ്-മേലെക്കിനോ
ടു ഈ സന്ദേശം ചെന്നു പറയുക: 'സർവ്വശ
ക്തനായ യഹോവ, യിസ്രായേൽജനതയുടെ
ദൈവം പറയുന്നു: ഉടൻതന്നെ യെരൂശലേം
നഗരത്തെപ്പറ്റിയുള്ള എൻെറ സന്ദേശം നടപ്പാ
ക്കും. ദുരന്തങ്ങളിലൂടെയാണ് എൻെറ സന്ദേശം
യാഥാർത്ഥ്യമാവുക, അല്ലാതെ നല്ല കാര്യങ്ങളി
ലൂടെയല്ല. എല്ലാം യാഥാർത്ഥ്യമാകുന്നത്
നിങ്ങൾ സ്വന്തം കണ്ണുകൾ കൊണ്ടു കാണും.
17പക്ഷേ ഏബെദ്-മേലെക്കേ, അന്നു നിന്നെ
ഞാൻ രക്ഷിക്കും.' ഇതു യഹോവയുടെ സന്ദേ
ശമാകുന്നു. 'നീ ഭയപ്പെടുന്നവർക്ക് നീ നൽക
പ്പെടുകയില്ല. 18ഏബെദ്-മേലെക്കേ, നിന്നെ
ഞാൻ രക്ഷിക്കും. നീ വാളിനാൽ കൊല്ലപ്പെടുക
യില്ല. എന്നാൽ നീ രക്ഷപെടുകയും ജീവിക്കു
കയും ചെയ്യും. നീ എന്നെ ആശ്രയിച്ചിരുന്നതി
നാൽ അങ്ങനെ സംഭവിക്കും.'" യഹോവയിൽ
നിന്നുള്ളതായിരുന്നു ഈ സന്ദേശം.

### യിരെമ്യാവ് സ്വതന്ത്രനാക്കപ്പെടുന്നു

40 രാമാനഗരത്തിൽ യിരെമ്യാവ് സ്വതന്ത്ര
നാക്കപ്പെട്ടതിനു ശേഷം യിരെമ്യാവിനു
യഹോവയിൽ നിന്നൊരു സന്ദേശം ലഭിച്ചു.
ബാബിലോൺരാജാവിൻെറ പ്രത്യേക പാറാ
വുകാരുടെ നായകനായ നെബൂസർ-അദാൻ,
യിരെമ്യാവിനെ രാമയിൽവച്ചു കണ്ടു. യിരെ
മ്യാവ് ചങ്ങലകളിൽ ബന്ധിതനായിരുന്നു.
അയാൾ യെരൂശലേമിൽനിന്നും യെഹൂദയിൽ
നിന്നുമുള്ള സകല തടവുകാരോടുമൊപ്പമായി
രുന്നു. ആ തടവുകാർ ബാബിലോണിലേക്കു
കൊണ്ടുപോകപ്പെടാറായിരിക്കുകയായിരുന്നു.
2പടനായകനായ നെബൂസർ-അദാൻ യിരെ
മ്യാവിനെ കണ്ടപ്പോൾ അയാളോടു സംസാരി
ച്ചു. അയാൾ പറഞ്ഞു, "യിരെമ്യാവേ, നിൻെറ
ദൈവമാകുന്ന യഹോവ ഈ ദുരന്തം ഈ സ്ഥല
ത്തേക്കു വരുത്തുമെന്നു പ്രഖ്യാപിച്ചിരുന്നു.
3താൻ ചെയ്യുമെന്ന് പറഞ്ഞതു പോലെയൊ
ക്കെ യഹോവയിപ്പോൾ ചെയ്തിരിക്കുന്നു.
നിങ്ങൾ യെഹൂദക്കാർ യഹോവയ്ക്കെതിരെ
പാപം ചെയ്തതിനാലാണ് ഈ ദുരന്തം ഉണ്ടാ
യത്. നിങ്ങൾ യഹോവയെ അനുസരിച്ചില്ല.
4എന്നാൽ യിരെമ്യാവേ, നിന്നെ ഞാനിപ്പോൾ
സ്വതന്ത്രനാക്കും. നിൻെറ കൈകളിലെ ചങ്ങല
ഞാനെടുക്കുന്നു. എന്നോടൊപ്പം ബാബിലോ
ണിലേക്കു വരാൻ നിനക്കാഗ്രഹമുണ്ടെങ്കിൽ
നിന്നെ ഞാൻ നന്നായി നോക്കാം. ഇല്ലെങ്കിൽ
എന്നോടൊപ്പം നീ വരേണ്ട. നോക്കൂ, രാജ്യം
മുഴവനും നിനക്കായി തുറന്നിരിക്കുന്നു. നിനക്കി
ഷ്ടമുള്ള എവിടെയും പോകാം. 5അല്ലെങ്കിൽ,
ശാഫാൻെറ പുത്രനായ അഹീക്കാമിൻെറ പുത്ര
നായ ഗെദല്യാവിൻെറയടുത്തേക്കു തിരികെ
പോകുക. ബാബിലോൺരാജാവ് ഗെദല്യാ
വിനെ യെഹൂദയിലെപട്ടണങ്ങൾക്കുമേൽ
അധികാരിയായി തെരഞ്ഞെടുത്തിരിക്കുന്നു.
നീ ചെന്ന് ഗെദല്യാവിനോടൊപ്പം ജനങ്ങൾക്കി
ടയിൽ വസിക്കുക. അല്ലെങ്കിൽ നിനക്കിഷ്ട
മുള്ള എവിടേക്കും പോകാം."
അനന്തരം നെബൂസർ-അദാൻ യിരെമ്യാ
വിന് കുറച്ചു ഭക്ഷണവും ഒരു സമ്മാനവും
നൽകി വിട്ടയച്ചു. 6അതിനാൽ യിരെമ്യാവ്
മിസ്പയിലുള്ള അഹീക്കാമിൻെറ പുത്രനായ
ഗെദല്യാവിൻെറ അടുത്തേക്കു പോയി. യിരെ
മ്യാവ് ഗെദല്യാവിനോടൊപ്പം, യെഹൂദയിൽ
ഉപേക്ഷിക്കപ്പെട്ടവരുടെയിടയിൽ വസിച്ചു.

### ഗെദല്യാവിൻെറ ഹ്രസ്വകാലഭരണം

7യെഹൂദാസൈന്യത്തിലെ ചില ഭടന്മാരും
ശതാധിപന്മാരും അവരുടെ പടയാളികളും യെ
രൂശലേം നശിപ്പിക്കപ്പെട്ടപ്പോൾ തുറന്ന രാജ്യ
ത്തുണ്ടായിരുന്നു. ആ ദേശത്ത് അവശേഷിച്ച
വരുടെ ചുമതലക്കാരനായി ബാബിലോൺരാ
ജാവ് ഗെദല്യാവിനെ നിയോഗിച്ചതായി ആ
ഭടന്മാരറിഞ്ഞു. അവിടെ ഉപേക്ഷിക്കപ്പെട്ടവർ
ദരിദ്രരായ സ്ത്രീപുരുഷന്മാരും കുട്ടികളും തടവു
കാരായി ബാബിലോണിലേക്കു കൊണ്ടുപോ
കപ്പെടാത്തവരുമായിരുന്നു. 8അതിനാൽ ആ
പടയാളികൾ മിസ്പയിൽ ഗെദല്യാവിൻെറയ
ടുത്തേക്കു വന്നു. നെഥന്യാവിൻെറ പുത്രൻ
യിശ്മായേൽ, കോരഹിൻെറ പുത്രന്മാരായ
യോഹാനാനും യോനാഥാനും തൻഹൂമെത്തി
ൻെറ പുത്രനായ സെരായാവ്, നെട്ടോഫാത്യ
ക്കാരനായ എഫായിയുടെ പുത്രന്മാരും മയഖാ
ഥ്യരുടെ പുത്രനായ യെസന്യാവും അവരോ
ടൊപ്പം ഉണ്ടായിരുന്നു.
9ആ ഭടന്മാരെയും അവരോടൊപ്പമുണ്ടായിരു
ന്നവരെയും കൂടുതൽ സുരക്ഷിതത്വബോധമു
ള്ളവരാക്കുന്നതിന് ശാഫാൻെറ പുത്രനായ
അഹീക്കാമിൻെറ പുത്രൻ ഗെദല്യാവ് അവ
രോട് ഒരു പ്രതിജ്ഞയെടുത്തു. ഗെദല്യാവു
പറഞ്ഞത് ഇതായിരുന്നു: "ഭടന്മാരേ, ബാബി
ലോണുകാരെ സേവിക്കുന്നതിനു ഭയക്കേണ്ട
തില്ല. ഇവിടെ താമസമുറപ്പിച്ച് ബാബിലോൺ
രാജാവിനെ സേവിക്കുക. അങ്ങനെ ചെയ്താൽ

നിങ്ങൾക്കെല്ലാം നല്ലതേ വരൂ. 10ഞാൻ തന്നെ
മിസ്പയിൽ വസിക്കും. ഇവിടെ വരുന്ന കൽദ
യക്കാരോടു ഞാൻ നിങ്ങൾക്കുവേണ്ടി സംസാ
രിക്കും. നിങ്ങൾ ആ ജോലി എനിക്കു വിട്ടു
തരിക. മുന്തിരിയും വേനൽപ്പഴവും തൈലവും
നിങ്ങൾ കൊയ്യണം. നിങ്ങൾ കൊയ്യുന്നതെല്ലാം
നിങ്ങളുടെ ഭരണികളിൽ നിറയ്ക്കുക. നിങ്ങൾ
നിയന്ത്രണമേറ്റെടുക്കുന്ന പട്ടണങ്ങളിൽ വസി
ക്കുക."

11ബാബിലോൺരാജാവ് ചില യെഹൂദക്കാ
രെ ദേശത്ത് ഉപേക്ഷിച്ചുവെന്ന് മോവാബ്,
അമ്മോൻ, എദോം പിന്നെ മറ്റെല്ലാ രാജ്യങ്ങളി
ലുമുള്ള സകല യെഹൂദക്കാരും കേട്ടു. ശാഫാ
ന്റെ പുത്രനായ അഹീക്കാമിന്റെ പുത്രനായ
ഗെദല്യാവിനെ അവരുടെ ഭരണമേൽപ്പിച്ചതും
അവർ കേട്ടു. 12ആ യെഹൂദക്കാർ അതു കേട്ട
പ്പോൾ യെഹൂദദേശത്തേക്കു തിരിച്ചു വന്നു.
തങ്ങൾ ചിതറിക്കിടക്കുകയായിരുന്ന സകല
രാജ്യങ്ങളിൽനിന്നും അവർ മിസ്പയിൽ ഗെദ
ല്യാവിന്റെയടുത്തേക്കു മടങ്ങിവന്നു. അങ്ങനെ
അവർ തിരിച്ചുവരികയും ധാരാളം മുന്തിരിയും
വേനൽപ്പഴങ്ങളും ശേഖരിക്കുകയും ചെയ്തു.

13കാരേഹിന്റെ പുത്രനായ യോഹാനാനും
തുറന്ന രാജ്യത്തുള്ള യെഹൂദയുടെ മറ്റെല്ലാ
സൈനികോദ്യോഗസ്ഥന്മാരും ഗെദല്യാവി
ന്റെ അടുത്തേക്കു വന്നു. ഗെദല്യാവ് മിസ്പാ
പട്ടണത്തിലായിരുന്നു 14യോഹാനാനും അയാ
ളോടൊപ്പമുള്ള ആ ഉദ്യോഗസ്ഥന്മാരും ഗെദ
ല്യാവിനോടു പറഞ്ഞു, "അമ്മോന്യരുടെ രാജാ
വായ ബാലീസ് നിന്നെ കൊല്ലാനാഗ്രഹിക്കു
ന്നുവെന്ന് നിനക്കറിയാമോ? നെഥന്യാവിന്റെ
പുത്രനായ യിശ്മായേലിനെ അതിന് അയാൾ
അയയ്ക്കുകയും ചെയ്തിരിക്കുന്നു." പക്ഷേ
അഹീക്കാമിന്റെ പുത്രനായ ഗെദല്യാവ് അവ
രെ വിശ്വസിച്ചില്ല.

15അനന്തരം കാരേഹിന്റെ പുത്രനായ
യോഹാനാൻ മിസ്പയിൽവച്ച് ഗെദല്യാവു
മായി രഹസ്യസംഭാഷണം നടത്തി. യോഹാ
നാൻ ഗെദല്യാവിനോടു പറഞ്ഞു, "ഞാൻ
ചെന്ന് നെഥന്യാവിന്റെ പുത്രനായ യിശ്മാ
യേലിനെ വധിക്കട്ടേ? ഇതേപ്പറ്റി ആർക്കും
ഒന്നുമറിയില്ല. യിശ്മായേൽ അങ്ങയെ വധി
ക്കാൻ നമ്മളനുവദിക്കരുത്. അത് അങ്ങയ്ക്കു
ചുറ്റുമുള്ള യെഹൂദക്കാരെ വീണ്ടും പലരാജ്യങ്ങ
ളിലേക്കു ചിതറിക്കാനിടയാക്കും. യെഹൂദയിൽ
അവശേഷിക്കുന്നവർ നശിക്കുമെന്നാണതിനർ
ത്ഥം."

16എന്നാൽ അഹീക്കാമിന്റെ പുത്രനായ ഗെദ
ല്യാവ് കാരേഹിന്റെ പുത്രനായ യോഹാനാ
നോടു പറഞ്ഞു, "യിശ്മായേലിനെ കൊല്ലേ
ണ്ട. യിശ്മായേലിനെപ്പറ്റി നിങ്ങൾ പറയുന്ന
തൊക്കെ നുണയാണ്."

41 ഏഴാം മാസത്തിൽ എലീശാമയുടെ പുത്ര
നായ നെഥന്യാവിന്റെ പുത്രനായ
യിശ്മായേൽ അഹീക്കാമിന്റെ പുത്രനായ ഗെ
ദല്യാവിന്റെ അടുത്തുവന്നു. തന്റെ പത്ത്
ആളുകളെയും കൂട്ടിയായിരുന്നു യിശ്മായേൽ
വന്നത്. അവർ മിസ്പാപട്ടണത്തിലേക്കു വന്നു.
രാജകുടുംബാംഗമായിരുന്നു യിശ്മായേൽ.
അയാൾ യെഹൂദയിലെ രാജാവിന്റെ ഉദ്യോ
ഗസ്ഥന്മാരിലൊരാളായിരുന്നു. യിശ്മായേലും
അവന്റെയാളുകളും ഗെദല്യാവിനോടൊപ്പം
ഊണുകഴിച്ചു. 2ഒരുമിച്ചിരുന്ന് ഊണു കഴിക്കവേ
യിശ്മയേലും പത്തു കൂട്ടുകാരും എഴുന്നേറ്റ്
അഹീക്കാമിന്റെ പുത്രനായ ഗെദല്യാവിനെ
വാളുകൊണ്ടു വധിച്ചു. യെഹൂദയിലെ ഭരണാ
ധികാരിയായി ബാബിലോണിലെരാജാവ്
തെരഞ്ഞെടുത്ത ആളായിരുന്നു ഗെദല്യാവ്.
3ഗെദല്യാവിനോടൊപ്പം മിസ്പാപട്ടണത്തി
ലുണ്ടായിരുന്ന യെഹൂദക്കാരെയും യിശ്മാ
യേൽ വധിച്ചു.

4-5ഗെദല്യാവ് വധിക്കപ്പെട്ടതിന്റെ പിറ്റേന്ന്
എൺപതുപേർ മിസ്പയിലേക്കു വന്നു. അവർ
ധാന്യബലികളും ധൂപങ്ങളും യഹോവയുടെ
ആലയത്തിലേക്കു കൊണ്ടുവരികയായിരുന്നു.
ആ എൺപതുപേരും തങ്ങളുടെ താടി വടിച്ചി
രുന്നു. വസ്ത്രങ്ങൾ കീറിയിരുന്നു. സ്വയം മുറി
വേല്പിക്കുകയും ചെയ്തിരുന്നു. ശെഖേം,
ശീലോ, ശമര്യ എന്നിവടങ്ങളിൽ നിന്നാണവർ
വന്നത്. ഗെദല്യാവ് വധിക്കപ്പെട്ടിരുന്ന കാര്യം
ഇവരിലാരും അറിഞ്ഞിരുന്നില്ല. 6യിശ്മായേൽ
മിസ്പാ വിട്ട് ആ എൺപതു പേരെയും
കാണാൻ പോയി. അവരെ കാണാൻ പോക
വേ അവൻ കരഞ്ഞു. യിശ്മായേൽ ആ എൺ
പതു പേരെയും കണ്ടു പറഞ്ഞു. "അഹീക്കാ
മിന്റെ പുത്രനായ ഗെദല്യാവിനെ കാണാൻ
എന്നോടൊപ്പം വരിക." 7-8അവർ നഗരത്തിലെ
ത്തിയ ഉടനെ യിശ്മായേലും അവന്റെയാ
ളുകളും എൺപതു പേരെയും കൊന്ന് ആഴമുള്ള
വെള്ളത്തൊട്ടിയിലെറിയാൻ തുടങ്ങി! പക്ഷേ
അവരിൽ പത്തുപേർ യിശ്മായേലിനോടു പറ
ഞ്ഞു, "ഞങ്ങളെ വധിക്കരുത്! ഞങ്ങൾ ഒരു
വയലിൽ ചിലത് ഒളിച്ചു വച്ചിരിക്കുന്നു. ഗോ
തമ്പും യവവും തേനും എണ്ണയും ഞങ്ങൾക്കുണ്ട്.
അതെല്ലാം ഞങ്ങൾ നിങ്ങൾക്കു തരാം!" അതി
നാൽ യിശ്മായേൽ മറ്റുള്ളവരോടൊപ്പം
അവരെ കൊന്നില്ല. 9(യിശ്മായേൽ വെള്ള
ത്തൊട്ടി നിറയും വരെ ശവങ്ങൾ അതിലേക്കെ
റിഞ്ഞു. ആ തൊട്ടിയാകട്ടെ വളരെ വലുതുമാ
യിരുന്നു! ആസാ എന്നൊരു യെഹൂദാരാജാവാ
യിരുന്നു അതു നിർമ്മിച്ചിരുന്നത്. യുദ്ധകാല
ത്തും നഗരത്തിൽ വെള്ളം കിട്ടുന്നതിനാണ്
ആസാ രാജാവ് തൊട്ടി നിർമ്മിച്ചത്. യിസ്രായേ
ലിലെ രാജാവായ ബയശയിൽനിന്നും തന്റെ
നഗരത്തെ രക്ഷിക്കുന്നതിനാണ് ആസാ ഇതു
ചെയ്തത്.)

10മിസ്പാപട്ടണത്തിൽ ഉണ്ടായിരുന്ന മറ്റെല്ലാ
വരെയും യിശ്മായേൽ പിടികൂടി അമ്മോന്യ
രുടെ രാജ്യത്തിലേക്കു മുറിച്ചുകടക്കാൻ തുടങ്ങി.
(രാജാവിന്റെ പുത്രിമാരും അവിടെ അവശേ
ഷിച്ചിരുന്ന സകലജനങ്ങളും അതിലുൾപ്പെടും.
ബാബിലോൺരാജാവിന്റെ പ്രത്യേകപാറാവു
കാരുടെ അധിപനായിരുന്ന നെബൂസർ-
അദാൻ അവരെ നിരീക്ഷിക്കാൻ ഗെദല്യാവി
നെ തെരഞ്ഞെടുത്തിരുന്നു.)

11യിശ്മായേൽ ചെയ്ത എല്ലാ ദുഷ്ടകൃത്യങ്ങ
ളെപ്പറ്റിയും കാരേഹിന്റെ പുത്രൻ യോഹാ
നാനും സകല സൈനികോദ്യോഗസ്ഥന്മാരും
അറിഞ്ഞു. 12അതിനാൽ യോഹാനാനും സൈ
നികോദ്യോഗസ്ഥന്മാരും തങ്ങളുടെയാളുകളെ
യുംകൂട്ടി നെഥന്യാവിന്റെ പുത്രനായ യിശ്മാ
യേലുമായി യുദ്ധത്തിനു പോയി. ഗിബെ
യോൻപട്ടണത്തിലെ വലിയൊരു ജലാശയ
ത്തിനരികിൽ വച്ച് അവർ യിശ്മായേലിനെ
പിടിച്ചു. 13യിശ്മായേൽ തടവുകാരായി പിടി
ച്ചിരുന്നവർ യോഹാനാനെയും സൈനികോ
ദ്യോഗസ്ഥന്മാരെയും കണ്ടു. അവർ വളരെ
സന്തോഷവാന്മാരായിത്തീർന്നു. 14അപ്പോൾ

യിശ്മായേലിനാൽ മിസ്പാപട്ടണത്തിൽ തട
വുകാരായി പിടിക്കപ്പെട്ടിരുന്ന അവരെല്ലാം
കാരേഹിൻെറ പുത്രനായ യോഹാനാൻെറ
യടുത്തേക്കു ചെന്നു. 15പക്ഷേ യിശ്മായേലും
അവൻെറ എട്ടു സഹായികളും യോഹാനാ
നിൽനിന്നും രക്ഷപെട്ടു. അവർ അമ്മോന്യരു
ടെയടുത്തേക്കു ഓടിപ്പോയി.
16അങ്ങനെ കാരേഹിൻെറ പുത്രനും അവ
ൻെറ സൈനികോദ്യോഗസ്ഥന്മാരും തടവു
കാരെ രക്ഷിച്ചു. യിശ്മായേൽ ഗെദല്യാവിനെ
വധിച്ചശേഷമാണ് അവരെ മിസ്പയിൽനിന്നും
പിടിച്ചത്. അവശേഷിച്ചിരുന്നവരിൽ ഭടന്മാരും
സ്ത്രീകളും കുട്ടികളും കോടതിയുദ്യോഗസ്ഥ
ന്മാരുമുണ്ടായിരുന്നു. യോഹാനാൻ അവരെ
ഗിബെയോൻപട്ടണത്തിൽനിന്നു തിരിച്ചു
കൊണ്ടുവന്നു.

### ഈജിപ്തിലേക്കുള്ള രക്ഷപ്പെടൽ

17-18യോഹാനാനും മറ്റു സൈനികോദ്യോഗ
സ്ഥന്മാരും കൽദയരെ ഭയപ്പെട്ടിരുന്നു. ബാബി
ലോൺരാജാവ് ഗെദല്യാവിനെ യെഹൂദയുടെ
അധികാരിയായി തെരഞ്ഞെടുത്തിരുന്നു.
പക്ഷേ യിശ്മായേൽ ഗെദല്യാവിനെ വധിച്ചു.
കൽദയർ കോപിക്കുമെന്ന് യോഹാനാൻ ഭയ
പ്പെട്ടിരുന്നു. അതിനാലവർ ഈജിപ്തിലേക്കു
ഓടിപ്പോകാൻ നിശ്ചയിച്ചു. ഈജിപ്തിലേ
ക്കുള്ള വഴിയിൽ അവർ ഗേരൂത്ത് കിംഹാമിൽ
തങ്ങി. ബേത്ത്ലഹേം പട്ടണത്തിനടുത്തായി
രുന്നു ഗേരൂത്ത് കിംഹാം.

42 അവർ ഗേരൂത്ത് കിംഹാമിലായിരിക്കെ,
യോഹാനാനും ഹോശയ്യാവിൻെറ
പുത്രൻ യെസാന്യാവ് എന്നു പേരായ ഒരാളും
യിരെമ്യാപ്രവാചകനെ കാണാൻ പോയി.
സകല സൈനികോദ്യോഗസ്ഥന്മാരും യോഹാ
നാനോടും യെസാന്യാവിനോടുമൊപ്പം
പോയി. ഏറ്റവും അപ്രധാനി മുതൽ ഏറ്റവും
പ്രമാണിവരെ സകലരും യിരെമ്യാവിൻെറയടു
ത്തേക്കു പോയി. 2അവരെല്ലാവരും അവനോടു
പറഞ്ഞു, “യിരെമ്യാവേ, ദയവായി ഞങ്ങൾ
ചോദിക്കുന്നതെന്തെന്നു ശ്രദ്ധിക്കുക. യെഹൂദാ
കുടുംബത്തിൽനിന്ന് അവശേഷിക്കുന്ന എല്ലാവ
ർക്കുമായി നിൻെറ ദൈവമാകുന്ന യഹോവ
യോടു പ്രാർത്ഥിക്കുക. യിരെമ്യാവേ, ഞങ്ങ
ളിൽ അധികം പേരൊന്നും അവശേഷിക്കുന്നി
ല്ലെന്നു നിങ്ങൾക്കു കാണാം. ഒരിക്കൽ ഞങ്ങ
ളിൽ വളരെപ്പേരുണ്ടായിരുന്നു. 3യിരെമ്യാവേ,
ഞങ്ങൾ എവിടെപ്പോകണമെന്നും എന്തുചെയ്യ
ണമെന്നും നിൻെറ ദൈവമാകുന്ന യഹോവ
പറയുന്നതിനായി പ്രാർത്ഥിക്കുക.”
4അപ്പോൾ യിരെമ്യാപ്രവാചകൻ മറുപടി
നൽകി, “നിങ്ങളെന്നോടു ചെയ്യാനാവശ്യപ്പെ
ടുന്നതെന്തെന്ന് എനിക്കു മനസ്സിലാകുന്നു.
നിങ്ങളെന്നോടാവശ്യപ്പെട്ടതു പോലെ ഞാൻ
നിങ്ങളുടെ ദൈവമാകുന്ന യഹോവയോടു
പ്രാർത്ഥിക്കും. യഹോവ പറയുന്നതെല്ലാം
ഞാൻ നിങ്ങളോടു പറയും. ഒന്നും ഞാൻ നിങ്ങ
ളിൽനിന്നും മറച്ചു വയ്ക്കില്ല.”
5അപ്പോഴവർ യിരെമ്യാവിനോടു പറഞ്ഞു,
“നിൻെറ ദൈവമാകുന്ന യഹോവ ഞങ്ങളോ
ടാവശ്യപ്പെടുന്നതൊക്കെ ഞങ്ങൾ ചെയ്യാതിരു
ന്നാൽ യഹോവ ഞങ്ങൾക്കെതിരെ സത്യവും
വിശ്വസ്തനുമായൊരു സാക്ഷിയായിരിക്കും.
നിൻെറ ദൈവമാകുന്ന യഹോവ ഞങ്ങളെന്തു
ചെയ്യണമെന്നു പറയാൻ നിന്നെ അയയ്ക്കു
മെന്ന് ഞങ്ങൾക്കറിയാം. 6ഞങ്ങൾ സന്ദേശം
ഇഷ്ടപ്പെടുന്നോ ഇല്ലയോ എന്നത് പ്രശ്നമാ
കുന്നില്ല. യഹോവയിൽനിന്ന് ഒരു സന്ദേശ
ത്തിനായി ഞങ്ങൾ നിന്നെ അയയ്ക്കുന്നു.
അവൻ പറയുന്നതെന്തും ഞങ്ങൾ അനുസരി
ക്കും. അപ്പോൾ ഞങ്ങൾക്ക് നന്മകളുണ്ടാകും.
അതെ, ഞങ്ങൾ ഞങ്ങളുടെ ദൈവമാകുന്ന
യഹോവയെ അനുസരിക്കും.”
7പത്തു ദിവസങ്ങളുടെ അവസാനത്തിൽ
യഹോവയിൽനിന്നുള്ള സന്ദേശം യിരെമ്യാ
വിനു ലഭിച്ചു. 8അപ്പോൾ യിരെമ്യാവ് കാരേ
ഹിൻെറ പുത്രൻ യോഹാനാനെയും അവനോ
ടൊപ്പമുണ്ടായിരുന്ന സൈനികോദ്യോഗസ്ഥ
ന്മാരെയും വിളിച്ചുകൂട്ടി. അപ്രമാണി മുതൽ
ഏറ്റവും പ്രമാണിവരെയുള്ള മറ്റു സകലരെയും
യിരെമ്യാവ് വിളിച്ചുകൂട്ടി. 9യിരെമ്യാവ് അവ
രോടു പറഞ്ഞു, “യിസ്രായേൽജനതയുടെ ദൈ
വമാകുന്ന യഹോവ പറയുന്നത് ഇതാകുന്നു.
നിങ്ങളെന്നെ അവൻെറയടുത്തേക്കയച്ചു.
നിങ്ങൾക്കു ചോദിക്കാനുള്ളത് ഞാൻ യഹോവ
യോടു ചോദിച്ചു. യഹോവ പറയുന്നത് ഇതാ
കുന്നു: 10‘നിങ്ങൾ യെഹൂദയിൽ തങ്ങിയാൽ
നിങ്ങളെ ഞാൻ ശക്തമാക്കും- ഞാൻ നിങ്ങളെ
നശിപ്പിക്കുകയില്ല. നിങ്ങളെ ഞാൻ നടും, പറി
ച്ചെടുക്കയില്ല. നിങ്ങളോടു ഞാൻ ചെയ്ത ക്രൂര
തകളാൽ ഞാൻ വ്യസനിക്കുന്നതിനാലാണി
ങ്ങനെ ചെയ്യുന്നത്. 11ഇപ്പോൾ നിങ്ങൾ ബാബി
ലോൺരാജാവിനെ ഭയപ്പെടുന്നു. എന്നാൽ
അവനെ ഭയപ്പെടേണ്ടതില്ല. ബാബിലോൺ
രാജാവിനെ ഭയപ്പെടേണ്ടതില്ല.’ ഇതാകുന്നു
യഹോവയുടെ സന്ദേശം. ‘എന്തുകൊണ്ടെ
ന്നാൽ, ഞാൻ നിങ്ങളോടൊപ്പമുണ്ട്. ഞാൻ
നിങ്ങളെ രക്ഷിക്കും. ഞാൻ നിങ്ങളെ രക്ഷപെ
ടുത്തും. അവന് നിങ്ങളെ എത്തിപ്പിടിക്കാനാ
വില്ല. 12ഞാൻ നിങ്ങളോടു കാരുണ്യവാനായി
രിക്കും. ബാബിലോൺരാജാവും നിങ്ങളോടു
ദയയോടെ പെരുമാറും. നിങ്ങളെ അവൻ
സ്വദേശത്തേക്കു തിരികെകൊണ്ടുവരികയും
ചെയ്യും.’ 13എന്നാൽ നിങ്ങൾ പറഞ്ഞേക്കാം,
‘ഞങ്ങൾ യെഹൂദയിൽ തങ്ങുകയില്ല’ എന്ന്.
നിങ്ങളങ്ങനെ പറയുകയാണെങ്കിൽ നിങ്ങൾ
നിങ്ങളുടെ ദൈവമാകുന്ന യഹോവയെ അനു
സരിക്കാതിരിക്കുകയാകും.’ 14നിങ്ങളിങ്ങനെയും
പറഞ്ഞേക്കാം, ‘ഇല്ല, ഞങ്ങൾ ഈജിപ്തിലേക്കു
പോയി താമസിക്കും. ഈജിപ്തിലെ യുദ്ധം
ഇനി ഞങ്ങളെ ശല്യപ്പെടുത്തുകയില്ല. യുദ്ധ
കാഹളങ്ങൾ ഞങ്ങൾ കേൾക്കുകയില്ല. ഈജി
പ്തിൽ ഞങ്ങൾക്കു വിശക്കുകയുമില്ല.’ 15അങ്ങ
നെയാണു പറയുന്നതെങ്കിൽ യെഹൂദയിൽ
അവശേഷിക്കുന്നവരേ, യഹോവയുടെ ഈ
സന്ദേശം ശ്രവിക്കുക. സർവ്വശക്തനായയഹോ
വ, യിസ്രായേൽജനതയുടെ ദൈവം പറയു
ന്നത് ഇതാകുന്നു: ‘നിങ്ങൾ ഈജിപ്തിൽ വസി
ക്കാൻ പോകാൻ നിശ്ചയിച്ചാൽ ഇക്കാര്യങ്ങൾ
സംഭവിക്കും: 16നിങ്ങൾ യുദ്ധത്തിൻെറ വാളി
നെ ഭയപ്പെടുന്നു, പക്ഷേ അതു നിങ്ങളെ
അവിടെ പരാജയപ്പെടുത്തും. നിങ്ങൾ വിശപ്പി
നെപ്പറ്റി വ്യാകുലരാണ്. പക്ഷേ ഈജിപ്തിൽ
നിങ്ങൾ വിശന്നു വലയും. നിങ്ങളവിടെ മരി
ക്കും. 17ഈജിപ്തിൽപോയി വസിക്കാനുദ്ദേശി
ക്കുന്ന ഓരോരുത്തരും വാളിനാലോ വിശ
പ്പിനാലോ മാരകരോഗങ്ങളാലോ മരിക്കും.
ഈജിപ്തിലേക്കു പോകുന്ന ഒരാൾപോലും
അവശേഷിക്കുകയില്ല. ഞാനവർക്കായി

കൊണ്ടുവരുന്ന മാരകസംഗതികളിൽനിന്നും
അവർ രക്ഷപെടുകയുമില്ല.'
18"സർവ്വശക്തനായ യഹോവ, യിസ്രായേ
ൽജനതയുടെ ദൈവം, പറയുന്നു: 'എന്റെ
കോപം ഞാൻ യെരൂശലേമിനെതിരെ കാണി
ച്ചു. യെരൂശലേമിൽ വസിച്ചവരെ ഞാൻ
ശിക്ഷിച്ചു. അതേപോലെ എന്റെ കോപം
ഞാൻ ഈജിപ്തിലേക്കു പോകുന്ന ഓരോരുത്ത
രോടും കാട്ടും. അന്യർക്കു സംഭവിക്കുന്ന ദോഷ
ങ്ങൾക്കുദാഹരണമായി മനുഷ്യർ നിങ്ങളെ
ചൂണ്ടിക്കാട്ടും. നിങ്ങൾ ഒരു ശാപവചനം
പോലെയായിത്തീരും. മനുഷ്യർ നിങ്ങളെയോ
ർത്തു ലജ്ജിക്കും, അവർ നിങ്ങളെ പരിഹ
സിക്കും. നിങ്ങളിനിയൊരിക്കലും യെഹൂദാ
കാണുകയുമില്ല.'
19"അവശേഷിക്കുന്ന യെഹൂദക്കാരേ, യഹോ
വ നിങ്ങളോടു പറഞ്ഞു: 'ഈജിപ്തിലേക്കു
പോകരുത്.' ഞാനിപ്പോൾത്തന്നെ നിങ്ങൾക്കു
മുന്നറിയിപ്പു നൽകുന്നു. 20നിങ്ങൾ നിങ്ങളുടെ
മരണത്തിനിടയാക്കുന്ന തെറ്റുകളാണു ചെയ്യു
ന്നത്. നിങ്ങളെന്നെ നിങ്ങളുടെ ദൈവമാകുന്ന
യഹോവയുടെ അടുത്തേക്കയച്ചു. നിങ്ങളെ
ന്നോടു പറഞ്ഞു, 'ഞങ്ങളുടെ ദൈവമാകുന്ന
യഹോവയോടു ഞങ്ങൾക്കായി പ്രാർത്ഥി
ക്കുക. യഹോവ ചെയ്യാൻ പറയുന്നതെല്ലാം
ഞങ്ങളോടു പറയുക. ഞങ്ങൾ യഹോവയെ
അനുസരിക്കും.' 21അതിനാലിന്ന് യഹോവയു
ടെ സന്ദേശം ഞാൻ നിങ്ങളോടു പറഞ്ഞിരി
ക്കുന്നു. എന്നാൽ നിങ്ങളുടെ ദൈവമാകുന്ന
യഹോവയെ നിങ്ങളനുസരിച്ചില്ല. നിങ്ങളോടു
പറയാൻ യഹോവ എന്നെ അയച്ച കാര്യങ്ങളെ
ല്ലാം നിങ്ങൾ ചെയ്തില്ല. 22അതിനാലിപ്പോൾ
നിങ്ങൾക്കിതു മനസ്സിലാകുന്നതായി ഉറപ്പു വരു
ത്തുക: നിങ്ങൾ ഈജിപ്തിൽപോയി വസി
ക്കാനാഗ്രഹിക്കുന്നു. എന്നാലിതൊക്കെ നിങ്ങ
ൾക്കവിടെ സംഭവിക്കും. നിങ്ങൾ വാളുകൊ
ണ്ടോ വിശപ്പുകൊണ്ടോ മാരകരോഗങ്ങൾ
കൊണ്ടോ മരിക്കും."

43 അങ്ങനെ യിരെമ്യാവ് അവരുടെ ദൈവ
മാകുന്ന യഹോവയുടെ സന്ദേശം ജന
ങ്ങളോടു പറയുന്നത് അവസാനിപ്പിച്ചു. ജന
ങ്ങളോടു പറയാൻ യഹോവ തന്നെ ഏല്പിച്ച
തെല്ലാം യിരെമ്യാവു പറഞ്ഞു.
2ഹോശയ്യാവിന്റെ പുത്രനായ അസര്യാവും
കാരേഹിന്റെ പുത്രനായ യോഹാനാനും മറ്റു
ചിലരും, അഹങ്കാരികളും കഠിന ഹൃദയരുമായി
രുന്നു. അവർ യിരെമ്യാവിനോടു കോപിച്ചു.
അവർ യിരെമ്യാവിനോടു പറഞ്ഞു, "യിരെ
മ്യാവേ, നീ നുണ പറയുകയാണ്! ഞങ്ങളുടെ
ദൈവമാകുന്ന യഹോവ നിന്നെ 'നിങ്ങൾ
ഈജിപ്തിലേക്കു പോകരുത്' എന്നു പറയാൻ
അയച്ചിട്ടില്ല. 3യിരെമ്യാവേ, നേര്യാവിന്റെ
പുത്രനായ ബാരൂക്ക് നിന്നെ ഞങ്ങൾക്കെതിരാ
കാൻ പ്രേരിപ്പിക്കുകയാണെന്ന് ഞങ്ങൾ കരുതു
ന്നു. ഞങ്ങളെ ബാബിലോൺകാർക്കു നൽകാ
നാണാവനാഗ്രഹം. അവർക്കു ഞങ്ങളെ വധി
ക്കാനൊക്കുംവിധം അവൻ നിന്നെ ഉപയോഗി
ക്കുകയാണ്. അല്ലെങ്കിൽ ഞങ്ങളെ തടവുകാ
രായി പിടിച്ച് ബാബിലോണിലേക്കു കൊണ്ടു
പോകാൻ സഹായിക്കുന്നതരത്തിൽ അവൻ
നിന്നെക്കൊണ്ടു ചെയ്യിക്കുകയാണ്."
4അതിനാൽ യോഹാനാനും സൈനികോ
ദ്യോഗസ്ഥന്മാരും സകല ജനങ്ങളും യഹോവ
യുടെ കല്പന അനുസരിച്ചില്ല. യഹോവ അവ
രോട് യെഹൂദയിൽത്തന്നെ തങ്ങാൻ കല്പിച്ചി
രുന്നു. 5എന്നാൽ യഹോവയെ അനുസരിക്കു
ന്നതിനു പകരം യോഹാനാനും സൈനികോ
ദ്യോഗസ്ഥന്മാരും ശിഷ്ടജനത്തെ മുഴുവനും
യെഹൂദയിൽ നിന്നും ഈജിപ്തിലേക്കുകൊ
ണ്ടുപോയി. മുമ്പ് ശത്രുക്കൾ അവരെ മറ്റു രാജ്യ
ങ്ങളിലേക്കു കൊണ്ടുപോയിരുന്നു. പക്ഷേ
അവർ യെഹൂദയിലേക്കു മടങ്ങിവന്നിരുന്നു.
6ഇപ്പോൾ യോഹാനാനും സകലസൈനികോ
ദ്യോഗസ്ഥന്മാരും സകലസ്ത്രീപുരുഷന്മാരെ
യും കുട്ടികളെയും ഈജിപ്തിലേക്കു നയിച്ചു.
രാജാവിന്റെ പുത്രിമാരും അവരിലുണ്ടായി
രുന്നു. (നെബൂസർ-അദാൻ ഗെദല്യാവിനെ
അവരുടെ ചുമതലക്കാരാക്കിയിരുന്നു. ബാബി
ലോൺരാജാവിന്റെ പ്രത്യേക പാറാവുകാ
രുടെ നായകനായിരുന്നു നെബൂസർ-അദാൻ)
യിരെമ്യാപ്രവാചകനെയും നേര്യാവിന്റെ
പുത്രനായ ബാരൂക്കിനെയും യോഹാനാൻ
കൊണ്ടുപോയി. 7അവർ യഹോവയെ ചെവി
ക്കൊണ്ടില്ല. അങ്ങനെ അവരെല്ലാവരും ഈജി
പ്തിലേക്കു പോയി. അവർ തഹ്പനേസ് പട്ട
ണത്തിലേക്കു പോയി.
8തഹ്പനേസുപട്ടണത്തിൽ യിരെമ്യാവിന്
യഹോവയിൽനിന്നുള്ള സന്ദേശം ലഭിച്ചു. 9"യി
രെമ്യാവേ, കുറച്ചു വലിയകല്ലുകൾ ശേഖരി
ക്കുക. അവ തഹ്പനേസിലുള്ള ഫറവോന്റെ
ഔദ്യോഗികഭവനത്തിന്റെ മുമ്പിൽ മണ്ണും
ഇഷ്ടികയും കൊണ്ടുള്ള നടപ്പാതയിൽ കുഴി
ച്ചിടുക. യെഹൂദക്കാർ നോക്കിനിൽക്കേ വേണം
ഇതു ചെയ്യുവാൻ. 10അപ്പോൾ നിന്നെ നോക്കി
ക്കൊണ്ടിരിക്കുന്ന യെഹൂദക്കരോടു പറയുക:
'സർവ്വശക്തനായ യഹോവ, യിസ്രായേലി
ന്റെ ദൈവം പറയുന്നു: ബാബിലോൺരാജാ
വായ നെബൂഖദ്നേസരിനെ ഞാനിവിടെ വരു
ത്തും. അവനെന്റെ ദാസനാകുന്നു. അവന്റെ
സിംഹാസനം ഞാനിവിടെ കുഴിച്ചിട്ടിരിക്കുന്ന
കല്ലുകൾക്കു മീതേയാക്കും. അയാൾ തന്റെ
മേലാപ്പ് ഈ കല്ലുകൾക്കുമേൽ വിരിക്കും.
11അവൻ ഇവിടെ വരികയും ഈജിപ്തിനെ
ആക്രമിക്കുകയും ചെയ്യും. മരിക്കാൻ വിധിക്ക
പ്പെട്ടവർക്ക് അവൻ മരണം കൊണ്ടുവരും. തടവു
കാരായി പിടിക്കപ്പെടേണ്ടവർക്ക് അവൻ തടവു
കൊണ്ടുവരും. വാളുകൊണ്ടു വധിക്കപ്പെടേണ്ട
വർക്ക് അവൻ വാൾ കൊണ്ടുവരും. 12ഈജിപ്
തിലെ വ്യാജദൈവങ്ങളുടെ ആലയങ്ങൾക്കു
നെബൂഖദ്നേസർ തീ കൊളുത്തും. അവൻ ആ
ആലയങ്ങളെ കത്തിക്കുകയും ആ വിഗ്രഹങ്ങ
ളെ കൊണ്ടുപോകുകയും ചെയ്യും. ആട്ടിടയൻ
തന്റെ വസ്ത്രത്തിലെ പേനുകളെ പെറുക്കി
വൃത്തിയാക്കുന്നു. അതേപോലെ നെബൂഖദ്നേ
സർ ഈജിപ്തിനെ വൃത്തിയാക്കും. പിന്നെ
അവൻ സുരക്ഷിതനായി ഈജിപ്തു വിടും.
13ഈജിപ്തിലെ സൂര്യദേവന്റെ ആലയത്തി
ലുള്ള സ്മാരകശിലകളെ നെബൂഖദ്നേസർ
നശിപ്പിക്കും. ഈജിപ്തിലെവ്യാജദൈവങ്ങ
ളുടെ ആലയങ്ങൾ അവൻ കത്തിച്ചു കളയുക
യും ചെയ്യും.'"

### ഈജിപ്തിലുള്ള യെഹൂദക്കാർക്ക് യഹോവയുടെ സന്ദേശം

44 യിരെമ്യാവിനു യഹോവയിൽ
നിന്നൊരു സന്ദേശം ലഭിച്ചു. ഈജി
പ്തിൽ വസിക്കുന്ന സകലയെഹൂദക്കാർക്കും
വേണ്ടിയുള്ളതായിരുന്നു ആ സന്ദേശം. മിഗ്

ദോൽ, തഹ്പനേസ്, മെംഫിസ് പട്ടണങ്ങ
ളിലും തെക്കൻഈജിപ്തിലും വസിക്കുന്ന
യെഹൂദക്കാർക്കുവേണ്ടിയുള്ളതായിരുന്നു ആ
സന്ദേശം. സന്ദേശം ഇതായിരുന്നു: **2**സർവ്വശക്ത
നായ യഹോവ, യിസ്രായേലിൻെറ ദൈവം
പറയുന്നു, “യെരൂശലേം നഗരത്തിനും യെഹൂദ
യിലെ സകലപട്ടണങ്ങൾക്കും ഞാൻ കൊണ്ടു
വന്ന ഭീകരാനുഭവങ്ങൾ നിങ്ങൾ കണ്ടു. ആ
പട്ടണങ്ങളിന്ന് ശൂന്യമായ കൽക്കൂമ്പാരങ്ങ
ളാണ്. **3**അവിടെ വസിക്കുന്നവരുടെ ദുഷ്പ്രവൃ
ത്തികൾ മൂലമാണങ്ങനെ സംഭവിച്ചത്. അവർ
അന്യദൈവങ്ങൾക്കു ബലികളർപ്പിച്ചു- അതെ
ന്നെ കോപിഷ്ഠനാക്കുകയും ചെയ്തു! നിങ്ങ
ളും നിങ്ങളുടെ പൂർവ്വികരും മുമ്പ് ആ ദേവ
ന്മാരെ ആരാധിച്ചിട്ടില്ല. **4**അവരുടെയിടയിലേ
ക്കു ഞാൻ വീണ്ടും വീണ്ടും എൻെറ പ്രവാച
കരെ അയച്ചു. ആ പ്രവാചകർ എൻെറ ദാസ
ന്മാരായിരുന്നു. ആ പ്രവാചകർ എൻെറ സന്ദേ
ശം പ്രസംഗിക്കുകയും അവരോടു പറയുകയും
ചെയ്തു, ‘ഈ ഭീകരകൃത്യങ്ങൾ ചെയ്യരുത്.
നിങ്ങൾ വിഗ്രഹാരാധന നടത്തുന്നത് ഞാൻ
വെറുക്കുന്നു.’ **5**പക്ഷേ അവർ പ്രവാചകർക്കു
ചെവികൊടുത്തില്ല. ആ പ്രവാചകരെ അവർ
ശ്രദ്ധിച്ചില്ല. അവർ തിന്മകൾ ചെയ്യുന്നതു നിർ
ത്തിയില്ല. അന്യദൈവങ്ങൾക്കു ബലികളർപ്പി
ക്കുന്നത് അവർ നിർത്തിയില്ല. **6**അതിനാൽ
ഞാൻ അവരോട് എൻെറ കോപം കാണിച്ചു.
യെഹൂദയിലെ പട്ടണങ്ങളെയും യെരൂശലേ
മിലെ തെരുവുകളെയും ഞാൻ ശിക്ഷിച്ചു.
എൻെറ കോപം യെരൂശലേമിനെയും യെഹൂദ
യിലെ പട്ടണങ്ങളെയും ഇന്ന് വെറും കൽക്കൂ
മ്പാരങ്ങളാക്കി.”

**7**അതിനാൽ സർവ്വക്തനായ യഹോവ,
യിസ്രായേലിൻെറ ദൈവം പറയുന്നു: “വിഗ്രഹ
ങ്ങളെ ആരാധിക്കുന്നതു തുടർന്നുകൊണ്ട് നിങ്ങ
ളെന്തിനു സ്വയം മുറിവേല്പിക്കുന്നു? നിങ്ങൾ
പുരുഷന്മാരെയും സ്ത്രീകളെയും കുട്ടികളെയും
ശിശുക്കളെയും യെഹൂദാക്കുടുംബത്തിൽനിന്നും
വേർപെടുത്തുകയാണ്. അതിനാൽ യെഹൂദാ
കുടുംബത്തിൽ അവശേഷിക്കുന്നവരെ കൂടാതെ
നിങ്ങൾ വിട്ടുപോരുക. **8**വിഗ്രഹങ്ങളുണ്ടാക്കി
നിങ്ങളെന്തിന് എന്നെ കോപിഷ്ഠനാക്കുന്നു?
നിങ്ങളിപ്പോൾ ഈജിപ്തിൽവസിക്കുന്നു.
ഇപ്പോൾ നിങ്ങൾ ഈജിപ്തിൽ വ്യാജദൈവ
ങ്ങൾക്കു ബലികളർപ്പിച്ചുകൊണ്ട് എന്നെ കോ
പിഷ്ഠനാക്കുകയാണ്. നിങ്ങൾ നിങ്ങളെത്ത
ന്നെ നശിപ്പിക്കും. ഇതു നിങ്ങളുടെ സ്വന്തം
വീഴ്ചയായിരിക്കും. അന്യദേശക്കാരുടെ ഇട
യിൽ നിങ്ങൾ നിങ്ങളെത്തന്നെ ശാപഗ്രസ്ഥരാ
ക്കിത്തീർക്കും. ഭൂമിയിലെ മറ്റെല്ലാ രാജ്യക്കാരും
നിങ്ങളെ നിന്ദിക്കും. **9**നിങ്ങളുടെ പൂർവ്വികർ
ചെയ്ത ദുഷ്ടതകളെ നിങ്ങൾ മറന്നോ? യെഹൂ
ദയിലെ രാജാക്കന്മാരും രാജ്ഞിമാരും ചെയ്ത
തിന്മകൾ നിങ്ങൾ മറന്നോ? യെഹൂദയിലും
യെരൂശലേമിലെ തെരുവുകളിലും നിങ്ങളും
നിങ്ങളുടെ ഭാര്യമാരും ചെയ്ത തിന്മകളെ മറ
ന്നോ? **10**ഇന്നുവരെയായിട്ടും യെഹൂദക്കാർ
വിനയാന്വിതരായില്ല. അവർ എന്നോടു ഒരാദ
രവും കാണിച്ചില്ല. അവർ എൻെറ ഉപദേശ
ങ്ങളെ പിന്തുടർന്നുമില്ല. ഞാൻ നിങ്ങൾക്കും
പൂർവ്വികർക്കും നൽകിയ നിയമങ്ങളും അവർ
അനുസരിച്ചില്ല.”

**11**അതിനാൽ സർവ്വശക്തനായ യഹോവ,
യിസ്രായേലിൻെറ ദൈവം പറയുന്നു: “നിങ്ങ
ൾക്കു ഞാൻ വലിയ അനർത്ഥങ്ങൾ വരുത്താൻ
പോകുന്നു. യെഹൂദയുടെ കുടുംബത്തെ മുഴു
വനും ഞാൻ തകർക്കും. **12**യെഹൂദയിൽനിന്നും
അവശേഷിക്കുന്ന ചിലരുണ്ടായിരുന്നു. അവർ
ഇവിടെ ഈജിപ്തിലേക്കു വന്നു. പക്ഷേ
യെഹൂദാകുടുംബത്തിലെ ആ അവശേഷിക്കു
ന്നവരെക്കൂടി ഞാൻ നശിപ്പിക്കും. അവർ വാളു
കളാൽ വധിക്കപ്പെടുകയോ വിശപ്പുകൊണ്ടു
മരിക്കുകയോ ചെയ്യും. അവർ അന്യരാജ്യക്കാ
രുടെ ഇടയിൽ ദുഷിച്ചു പറയുന്ന ഒരു വസ്തു
വായിരിക്കും. അവർക്കെന്തു സംഭവിക്കുന്നുവെ
ന്നതിൽ അന്യരാഷ്ട്രങ്ങൾ ഞെട്ടും. അവർ ഒരു
ശാപവാക്കായിത്തീരും. യെഹൂദയിലെ ജന
ങ്ങളെ അന്യരാഷ്ട്രങ്ങൾ നിന്ദിക്കും. **13**ഈജി
പ്തിൽ വസിക്കാൻ പുറപ്പെട്ട അവരെ ഞാൻ
ശിക്ഷിക്കും. വാളുകൾ, പട്ടിണി, മാരകരോഗ
ങ്ങൾ, ഇവയൊക്കെ അവരെ ശിക്ഷിക്കാൻ
ഞാനുപയോഗിക്കും. യെരൂശലേംനഗരത്തെ
ശിക്ഷിച്ചതുപോലെ ഞാൻ അവരെ ശിക്ഷി
ക്കും. **14**ഈജിപ്തിൽ താമസിക്കാൻ പോയ
യെഹൂദയുടെ ശേഷിക്കുന്നവരാരും എൻെറ
ശിക്ഷയിൽനിന്നും രക്ഷപെടില്ല. യെഹൂദയി
ലേക്കു തിരിച്ചുവരുന്നതിന് അവരിലാരുംതന്നെ
അവശേഷിക്കുകയില്ല. യെഹൂദയിലേക്കു മട
ങ്ങി വന്ന് അവിടെ വസിക്കാനാണവർക്കാ
ഗ്രഹം. പക്ഷേ, രക്ഷപ്പെടുന്ന കുറച്ചു ചിലരൊ
ഴികെ ഒരാൾപോലും യെഹൂദയിലേക്കു മടങ്ങി
പ്പോകുകയില്ല.”

**15**ഈജിപ്തിൽ വസിച്ചിരുന്ന യെഹൂദാ
സ്ത്രീകളിൽ പലരും അന്യദൈവങ്ങൾക്കു
ബലികളർപ്പിക്കുകയായിരുന്നു. അവരുടെ
ഭർത്താക്കന്മാർ ഇതറിഞ്ഞിട്ടും അവരെ വിലക്കി
യില്ല. അവിടെ ഒരുമിച്ചുചേരുന്ന ഒരു വലിയ
സംഘം യെഹൂദക്കാരുണ്ടായിരുന്നു. അവർ
തെക്കൻ ഈജിപ്തിൽവസിച്ചിരുന്ന യെഹൂദ
ക്കാരായിരുന്നു. അന്യദൈവങ്ങൾക്കു ബലിയർ
പ്പിക്കുകയായിരുന്ന സ്ത്രീകളുടെ ഭർത്താക്ക
ന്മാർ യിരെമ്യാവിനോടു പറഞ്ഞു, **16**“നീ ഞങ്ങ
ളോടു പറഞ്ഞ യഹോവയുടെ സന്ദേശം
ഞങ്ങൾ ചെവിക്കൊള്ളില്ല. **17**സ്വർഗ്ഗത്തിലെ
രാജ്ഞിക്കു ബലികളർപ്പിക്കാമെന്നു ഞങ്ങൾ
വാഗ്ദാനം ചെയ്തിരിക്കുന്നു. ഞങ്ങൾ വാഗ്
ദാനംചെയ്ത കാര്യങ്ങളെല്ലാം ഞങ്ങൾ നടപ്പി
ലാക്കും. അവളെ ആരാധിക്കാൻ ഞങ്ങൾ ബലി
കളർപ്പിക്കുകയും പാനീയയാഗങ്ങൾ ഒഴിക്കു
കയും ചെയ്യും. മുമ്പു ഞങ്ങളതു ചെയ്തു.
ഞങ്ങളുടെ പൂർവ്വികരും രാജാക്കന്മാരും ഉദ്യോഗ
സ്ഥന്മാരും മുമ്പ് ഇതു ചെയ്തു. ഞങ്ങളെല്ലാ
വരും അതൊക്കെ യെഹൂദയിലെ പട്ടണങ്ങ
ളിലും യെരൂശലേമിലെ തെരുവുകളിലും
ചെയ്തു. സ്വർഗ്ഗത്തിലെ രാജ്ഞിയെ ആരാധി
ച്ചിരുന്ന കാലത്ത് ഞങ്ങൾക്കു ധാരാളം ആഹാ
രമുണ്ടായിരുന്നു. ഞങ്ങൾ വിജയികളായിരുന്നു.
ഞങ്ങൾക്കൊരു ദോഷവും സംഭവിച്ചിരുന്നില്ല.
**18**എന്നാൽ പിന്നീട് ഞങ്ങൾ സ്വർഗ്ഗത്തിലെ
രാജ്ഞിക്കു ബലികളർപ്പിക്കുന്നതു നിർത്തി.
അവൾക്കു പാനീയയാഗമർപ്പിക്കുന്നതും
ഞങ്ങൾ നിർത്തി. അവളെ ആരാധിക്കുന്നതി
നുള്ള ആ കാര്യങ്ങൾ നിർത്തിയതുമുതൽ ഞങ്ങ
ൾക്ക് പ്രശ്നങ്ങളുണ്ടാകാൻ തുടങ്ങി. ഞങ്ങളു
ടെയാൾക്കാർ വാളുകൊണ്ടും പട്ടിണികൊണ്ടും
കൊല്ലപ്പെട്ടു.”

**19**അനന്തരം സ്ത്രീകൾ സംസാരിച്ചു. അവർ
യിരെമ്യാവിനോടു പറഞ്ഞു, “ഞങ്ങൾ ചെയ്യു

ന്നതെന്തെന്ന് ഞങ്ങളുടെ ഭർത്താക്കന്മാർക്കറി
യാമായിരുന്നു. സ്വർഗ്ഗത്തിലെ രാജ്ഞിക്കു
ബലികളുണ്ടാക്കുന്നതിന് ഞങ്ങൾക്ക് ഭർത്താക്ക
ന്മാരുടെ അനുമതിയുണ്ടായിരുന്നു. അവൾക്കു
പാനീയ യാഗമർപ്പിക്കാനുള്ള അനുവാദവും
ഞങ്ങൾക്കുണ്ടായിരുന്നു. അവളെപ്പോലെ
തോന്നിക്കുന്ന അപ്പങ്ങളും ഞങ്ങളുണ്ടാക്കിയിരു
ന്നെന്നും ഞങ്ങളുടെ ഭർത്താക്കന്മാർക്കറിയാ
മായിരുന്നു."

**20**അനന്തരം യിരെമ്യാവ് ആ സ്ത്രീകളോടും
പുരുഷന്മാരോടും സംസാരിച്ചു. അക്കാര്യങ്ങള
പ്പോൾ പറഞ്ഞവരോടാണവൻ സംസാരിച്ചത്.
**21**യിരെമ്യാവ് അവരോടു പറഞ്ഞു, "യെഹൂദ
യിലെ പട്ടണങ്ങളിലും യെരൂശലേമിലെ തെരു
വുകളിലും നിങ്ങൾ ബലികളർപ്പിച്ചുവെന്ന്
യഹോവ ഓർമ്മിച്ചു. നിങ്ങളും നിങ്ങളുടെ പൂർ
വ്വികരും നിങ്ങളുടെ രാജാക്കന്മാരും നിങ്ങളുടെ
ഉദ്യോഗസ്ഥന്മാരും എല്ലാ സാധാരണജനങ്ങ
ളും ഇതു ചെയ്തത് യഹോവ അനുസ്മരിക്കു
കയും അവൻ അതെപ്പറ്റി ചിന്തിക്കുകയും
ചെയ്തു. **22**പിന്നെ യഹോവയ്ക്കു നിങ്ങളെ
സഹിക്കാൻ വയ്യാതായി. നിങ്ങളുടെ ദുഷ്പ്രവൃ
ത്തികൾ യഹോവ വെറുത്തു. അതിനാലവൻ
നിങ്ങളുടെ രാജ്യത്തെ ഒരു ശൂന്യമരുഭൂമിയാക്കി.
ആരും അവിടെയിപ്പോൾ താമസമില്ല. ആ
രാജ്യത്തെ അന്യർ നിന്ദിക്കുന്നു. **23**നിങ്ങൾ
അന്യദൈവങ്ങൾക്കു ബലികളർപ്പിച്ചതിനാലാ
ണ് ഈ ദോഷങ്ങളൊക്കെ നിങ്ങൾക്കു സംഭവി
ക്കുന്നത്. നിങ്ങൾ യഹോവയ്ക്കെതിരെ പാപം
ചെയ്തു. നിങ്ങൾ അവനെ അനുസരിച്ചില്ല.
അവന്റെ ഉപദേശങ്ങളോ നിങ്ങൾക്കവൻ തന്ന
നിയമങ്ങളോ നിങ്ങളനുസരിച്ചില്ല. കരാറിലെ
നിങ്ങളുടെ ഭാഗം നിങ്ങൾ പാലിച്ചില്ല."

**24**അപ്പോൾ യിരെമ്യാവ് ആ എല്ലാ പുരുഷ
ന്മാരോടും സ്ത്രീകളോടും സംസാരിച്ചു. യിരെ
മ്യാവു പറഞ്ഞു, "ഇപ്പോൾ ഈജിപ്തിൽ താമ
സിക്കുന്ന സകലയെഹൂദക്കാരുമായുള്ളോരേ,
യഹോവയിൽ നിന്നുള്ള സന്ദേശം ശ്രദ്ധിക്കൂ:
**25**സർവ്വശക്തനായ യഹോവ, യിസ്രായേൽ
ജനങ്ങളുടെ ദൈവംപറയുന്നു, 'പുരുഷന്മാരേ,
സ്ത്രീകളേ, നിങ്ങൾ ചെയ്യുമെന്നു സത്യം
ചെയ്തതു നിങ്ങൾ നിവർത്തിച്ചു. നിങ്ങൾ
പറഞ്ഞു, "ഞങ്ങൾ ചെയ്തവാഗ്ദാനങ്ങൾ
ഞങ്ങൾ നിറവേറ്റും. സ്വർഗ്ഗത്തിലെ രാജ്ഞിക്ക്
ബലികളും പാനീയയാഗങ്ങളും അർപ്പിക്കു
മെന്നു ഞങ്ങൾ വാഗ്ദാനം ചെയ്തിരുന്നു."
അതിനാൽ അതു നിറവേറ്റുക. നിങ്ങളുടെ നേർ
ച്ചകൾ നടപ്പാക്കുക. നിങ്ങളുടെ വാഗ്ദാനങ്ങൾ
പാലിക്കുക. **26**പക്ഷേ ഈജിപ്തിൽവസിക്കുന്ന
സകല യെഹൂദക്കാരേ, യഹോവയുടെ സന്ദേ
ശം ശ്രദ്ധിക്കുക: എന്റെ മഹാനാമത്തിൽ ഞാൻ
ഈ സത്യം ചെയ്യുന്നു: ഈജിപ്തിൽ ജീവി
ക്കുന്ന യെഹൂദക്കാരിലൊരാൾപോലും ഇനി
എന്റെ നാമത്തിൽ വാഗ്ദാനം ചെയ്യുകയില്ല.
അവർ "ജീവിക്കുന്ന യഹോവയാണെ സത്യം"
എന്നു വീണ്ടും പറയുകയില്ല.

**27**"'ആ യെഹൂദക്കാരെ ഞാൻ നിരീക്ഷിച്ചു
കൊണ്ടിരിക്കുകയാണ്. പക്ഷേ അവരെ പരിപാ
ലിക്കാനല്ല ഞാനവരെ നിരീക്ഷിക്കുന്നത്.
അവരെ മുറിവേല്പിക്കാനാണ് ഞാൻ അവരെ
നീരീക്ഷിക്കുന്നത്. ഈജിപ്തിൽ കഴിയുന്ന
യെഹൂദക്കാർ വിശപ്പുകൊണ്ടു മരിക്കുകയും
വാളുകൊണ്ടു വധിക്കപ്പെടുകയും ചെയ്യും.
അവരെല്ലാം നശിപ്പിക്കപ്പെടുംവരെ അവർ മരി
ച്ചുകൊണ്ടിരിക്കും. **28**വാളിനാൽ വധിക്കപ്പെട്ടു
കൊണ്ടിരിക്കേ ചില യെഹൂദക്കാർ രക്ഷപ്പെടും.
അവർ ഈജിപ്തിൽനിന്നും യെഹൂദയിലേക്കു
തിരികെ വരും. എന്നാൽ രക്ഷപെടുന്ന ഏതാ
നും യെഹൂദക്കാരുണ്ടായിരിക്കും. അപ്പോൾ
ഈജിപ്തിൽ വസിക്കാൻവന്ന യെഹൂദയുടെ
ആ ശിഷ്ടഭാഗം, ആരുടെ വാക്കുകൾ സത്യമാകു
മെന്നറിയും. എന്റെ വാക്കോ അവരുടെ
വാക്കോ സത്യമാവുകയെന്ന് അവരറിയും. **29**നി
ങ്ങൾക്കു ഞാൻ തെളിവു നൽകും' -യഹോവ
യുടെ സന്ദേശമാകുന്നു ഇത്- 'നിങ്ങളെ ഈജി
പ്തിൽ വച്ചു ഞാൻ ശിക്ഷിക്കും എന്നാണത്.'
'അപ്പോൾ നിങ്ങളെ ഞാൻ വേദനിപ്പിക്കുമെന്ന
എന്റെ പ്രതിജ്ഞ സത്യമാകുമെന്ന് നിശ്ചയമാ
യും നിങ്ങളറിയും. **30**ഞാൻ പറയുന്നത് അതേ
പ്രകാരം പാലിക്കുമെന്നതിനുള്ള തെളിവായി
രിക്കുമിത്.' യഹോവ പറയുന്നത് ഇതാകുന്നു:
'ഹോഫ്രാ ഫറവോനാണ് ഈജിപ്തിലെ
രാജാവ്. അവന്റെ ശത്രുക്കൾക്ക് അവനെ വധി
ക്കണം. ഹോഫ്രാഫറവോനെ ഞാനവന്റെ
ശത്രുക്കൾക്കു നൽകും. സിദെക്കീയാവ് ആയി
രുന്നു യെഹൂദയിലെ രാജാവ്. നെബൂഖദ്നേ
സർ സിദെക്കീയാവിന്റെ ശത്രുവും. സിദെക്കീ
യാവിനെ ഞാൻ അവന്റെ ശത്രുവിനു നൽകി.
അതേപോലെ ഫറവോനെയും ഞാൻ അവ
ന്റെ ശത്രുക്കൾക്കു നൽകും.'"

### ബാരൂക്കിനൊരു സന്ദേശം

**45** യോശീയാവിന്റെ പുത്രനായിരുന്നു
യെഹോയാക്കീം. യെഹോയാക്കീം യെ
ഹൂദയിലെ രാജാവായതിന്റെ നാലാം വർഷം
യിരെമ്യാപ്രവാചകൻ നേര്യാവിന്റെ പുത്ര
നായ ബാരൂക്കിനോട് ഇക്കാര്യങ്ങൾ പറഞ്ഞു.
ബാരൂക്ക് അതെല്ലാം ഒരു ചുരുളിൽ എഴുതിവച്ചു.
യിരെമ്യാവു പറഞ്ഞത് ഇതാകുന്നു: **2**"യിസ്രാ
യേലിന്റെ ദൈവമാകുന്ന യഹോവ നിന്നോടു
പറയുന്നത് ഇതാകുന്നു: **3**'ബാരൂക്ക്, നീ പറ
ഞ്ഞിരുന്നു: എനിക്കു ദുരിതം. യഹോവയെനിക്ക്
വേദനയോടൊപ്പം ദു:ഖവും നൽകിയിരിക്കു
ന്നു. ഞാൻ വളരെ ക്ഷീണിതനാകുന്നു. എന്റെ
യാതനകൾകൊണ്ട് ഞാൻ തളർന്നിരിക്കുന്നു.
എനിക്കു വിശ്രമം കണ്ടെത്താനാകുന്നില്ല.'"
**4**യഹോവ പറഞ്ഞു, "യിരെമ്യാവേ, ബാരൂക്കി
നോട് ഇതു പറയുക: 'യഹോവ പറയുന്നത്
ഇതാകുന്നു: ഞാൻ നിർമ്മിച്ചതിനെ ഞാൻ തക
ർക്കും. ഞാൻ നട്ടതിനെ ഞാൻ പിഴുതെടുക്കും.
യെഹൂദയിലെവിടെയും ഞാനിതു ചെയ്യും.
**5**ബാരൂക്ക്, നിനക്കായി മഹാകാര്യങ്ങളാണു നീ
ആഗ്രഹിക്കുന്നത്. പക്ഷേ അവ ആഗ്രഹിക്കരുത്.
കാരണം, സകലജനങ്ങൾക്കും ഞാൻ അനർത്ഥം
വരുത്തുകയാണ്.' യഹോവ ഇക്കാര്യങ്ങൾ പറ
ഞ്ഞു, 'നിനക്ക് അനേകം സ്ഥലങ്ങളിൽ പോകേ
ണ്ടിവരും. പക്ഷേ, നീ പോകുന്നിടത്തൊക്കെ
നിന്നെ ഞാൻ ജീവനോടെ രക്ഷിക്കും.'"

### രാഷ്ട്രങ്ങളെപ്പറ്റിയുള്ള സന്ദേശങ്ങൾ

**46** യിരെമ്യാപ്രവാചകന് ഈ സന്ദേശങ്ങൾ
ലഭിച്ചു. വിവിധരാഷ്ട്രങ്ങളെപ്പറ്റിയുള്ള
തായിരുന്നു ഈ സന്ദേശങ്ങൾ.

### ഈജിപ്തിനെപ്പറ്റി

**2**ഈജിപ്തുരാഷ്ട്രത്തെപ്പറ്റിയുള്ള സന്ദേശ
മാണിത്. ഫറവോൻ-നെഖോയുടെ സൈന്യ
ത്തെപ്പറ്റിയുള്ള സന്ദേശമാണിത്. ഈജി
പ്തിലെ രാജാവായിരുന്നു നെഖോ. കർക്കെ

മീശ് പട്ടണത്തിൽവച്ച് അയാളുടെ സൈന്യം
പരാജയപ്പെട്ടു. യൂഫ്രട്ടീസ്നദിക്കരയിലാണ്
കർക്കെമീശ്. യെഹോയാക്കീം യെഹൂദയുടെ
രാജാവായതിൻെറ നാലാംവർഷം ബാബിലോ
ണിലെരാജാവായ നെബൂഖദ്നേസർ കർക്കെ
മീശിൽ വച്ച് ഫറവോൻ-നെഖോയുടെ സൈ
ന്യത്തെ പരാജയപ്പെടുത്തി. യോശീയാരാജാ
വിൻെറ പുത്രനായിരുന്നു യെഹോയാക്കീം.
ഈജിപ്തിനുള്ള യഹോവയുടെ സന്ദേശം
ഇതാകുന്നു:
3"നിങ്ങളുടെ വലുതും ചെറുതുമായ കവച
ങ്ങളെടുത്ത് ഒരുങ്ങുക. യുദ്ധത്തിനായി പുറ
പ്പെടുക.
4കുതിരകളെ തയ്യാറാക്കുക. ഭടന്മാരേ, നിങ്ങ
ളുടെ കുതിരകളുടെ പുറത്തു കയറുക. നിങ്ങ
ളുടെ യുദ്ധസ്ഥലങ്ങളിലേക്കു പോവുക. ശിര
സ്ത്രങ്ങൾ ധരിക്കുക. കുന്തങ്ങൾക്കു മൂർച്ചകൂ
ട്ടുക. മാർച്ചട്ടകൾ ധരിക്കുക.
5ഞാനെന്താണു കാണുന്നത്. ആ സൈന്യം
പരിഭ്രമിച്ചിരിക്കുന്നു. ഭടന്മാർ ഓടിപ്പോകുന്നു.
അവരുടെ ധീരഭടന്മാർ പരാജിതരായി. അവർ
തിടുക്കത്തിൽ ഓടിപ്പോകുന്നു. അവർ തിരി
ഞ്ഞുനോക്കുന്നില്ല. ചുറ്റും അപകടം." യഹോവ
യാണിതൊക്കെ പറഞ്ഞത്.
6"വേഗം കൂടിയവന് ഓടി രക്ഷപ്പെടാനാകു
ന്നില്ല. ശക്തരായ ഭടന്മാർക്ക് രക്ഷപ്പെടാനാകു
ന്നില്ല. അവരെല്ലാവരും കുഴഞ്ഞുവീഴും. യൂഫ്ര
ട്ടീസുനദിക്കരയിൽ വടക്കാണിങ്ങനെ സംഭ
വിക്കുക.
7നൈൽനദിപോലെ ആരാണു വരുന്നത്?
ശക്തവും വേഗതയാർന്നതുമായ ആ നദി
പോലെ ആരാണു വരുന്നത്?
8നൈൽനദിപോലെ പൊങ്ങി വരുന്നവൻ
ഈജിപ്താകുന്നു. ശക്തവും ചടുലവുമായ ആ
നദിപോലെ വരുന്നത് ഈജിപ്താകുന്നു. ഈജി
പ്തു പറയുന്നു, 'ഞാൻ വന്ന് ഭൂമിയെ മൂടും.
നഗരങ്ങളെയും അതിലെ ജനത്തെയും ഞാൻ
നശിപ്പിക്കും.'
9കുതിരക്കാരേ, യുദ്ധത്തിലേക്കിരച്ചു കയ
റുക. തേരാളികളേ, വേഗത്തിലോടിക്കുക. ധീര
ഭടന്മാരേ ധൈര്യമായി മുന്നേറുക. കൂശിലേയും
പൂതിലേയും ഭടന്മാരേ, പരിചയെടുക്കുക.
ലൂദ്യയിലെ ഭടന്മാരേ വില്ലുകൾ പ്രയോഗി
ക്കുക.
10പക്ഷേ അന്ന്, നമ്മുടെ യജമാനനായ സർ
വ്വശക്തനായ യഹോവ വിജയിക്കും. അന്ന്
അവരർഹിക്കുന്ന ശിക്ഷ അവൻ അവർക്കു
നൽകും. യഹോവയുടെ ശത്രുക്കൾക്കു കിട്ടേണ്ട
ശിക്ഷ കിട്ടും. തൃപ്തിയാകുംവരെ വാൾ വധി
ക്കും. രക്തദാഹം തീരുംവരെ വാൾ വധിക്കും.
ഞങ്ങളുടെ യജമാനനും സർവ്വശക്തനുമായ
യഹോവയ്ക്കു ബലിയ്ക്കായി ഒരു യാഗം
നടത്തുന്നതിനാൽ അങ്ങനെ സംഭവിക്കും. വട
ക്ക് യൂഫ്രട്ടീസ് നദിക്കരയിൽ ഈജിപ്തുസേന
യുടെ ബലിയാണത്.
11ഈജിപ്തേ, ഗിലെയാദിലേക്കുപോയി മരു
ന്നു സമ്പാദിക്കൂ. നീ പല മരുന്നുകളുണ്ടാക്കു
മെങ്കിലും അതൊന്നും ഗുണകരമാകില്ല. നിന
ക്കു സുഖപ്പെടുകയില്ല.
12നിൻെറ കരച്ചിൽ രാഷ്ട്രങ്ങൾ കേൾക്കും.
നിൻെറ നിലവിളികൾ ഭൂമിയെമ്പാടും കേൾ
ക്കും. ഒരു 'ധീരയോദ്ധാവ്' മറ്റൊരു ധീരയോദ്ധാ
വുമായി കൂട്ടിയിടിക്കും. ഇരുവരുമൊന്നിച്ചു
നിലംപതിക്കുകയും ചെയ്യും."
13യഹോവ യിരെമ്യാപ്രവാചകനോടു പറ
ഞ്ഞ സന്ദേശമാണിത്. നെബൂഖദ്നേസർ ഈ
ജിപ്തിനെ ആക്രമിക്കാൻ വരുന്നതിനെപ്പറ്റി
യാണത്.
14"ഈ സന്ദേശം ഈജിപ്തിൽ പ്രഖ്യാപി
ക്കുക. മിഗ്ദോൽനഗരത്തിൽ പറയുക. മെംഫി
സിലും തഹ്പനേസിലും പറയുക. 'യുദ്ധ
ത്തിനു തയ്യാറാകുക. എന്തെന്നാൽ ചുറ്റുമുള്ള
വർ വാളിനാൽ വധിക്കപ്പെടുന്നു.'
15ഈജിപ്തേ, നിൻെറ വീരഭടന്മാർ വധിക്ക
പ്പെടും. യഹോവ തള്ളിയിടുമെന്നതിനാൽ
അവർ എഴുന്നേറ്റു നിൽക്കാനും പ്രാപ്തരായി
രിക്കില്ല.
16ആ ഭടന്മാർ വീണ്ടും വീണ്ടും കുഴഞ്ഞു
വിഴും. അവർ ഒന്നിനുമേൽ ഒന്നായി വീഴും.
അവർ പറയും, 'എഴുന്നേൽക്കുക, നമുക്ക് നമ്മു
ടെയാൾക്കാരുടെയടുത്തേക്കു പോകാം. നമുക്കു
നമ്മുടെ മാതൃരാജ്യത്തേക്കു പോകാം. ശത്രു
നമ്മെ തോല്പിക്കുകയാണ്. നമ്മൾ ഓടിപ്പോ
കണം.'
17തങ്ങളുടെ മാതൃരാജ്യത്ത് ആ ഭടന്മാർ പറ
യും, 'ഈജിപ്തിലെരാജാവായ ഫറവോൻ ഒരു
ബഹളക്കാരൻ. അവൻെറ പ്രതാപകാലം കഴി
ഞ്ഞു.'"
18രാജാവിൻെറ സന്ദേശമാണിത്. സർവ്വശക്ത
നായ യഹോവയാകുന്നു രാജാവ്. "ഞാൻ ജീവി
ക്കുന്നപോലെ നിശ്ചയമായും ഞാൻ വാഗ്
ദാനം ചെയ്യുന്നു, ശക്തനായൊരു നേതാവു
വരും. താബോർപർവ്വതം പോലെയും കടലിന
ടുത്തുള്ള കർമ്മേൽപർവ്വതം പോലെയും ഉന്നത
നാകും അവൻ.
19ഈജിപ്തുകാരേ, സാധനങ്ങൾ കെട്ടിപ്പെ
റുക്കുക. പ്രവാസത്തിനായി തയ്യാറാകുക.
എന്തുകൊണ്ടെന്നാൽ മെംഫിസ് ഒരു നശിച്ച
തരിശുഭൂമിയാകും. ആ നഗരങ്ങൾ നശിപ്പിക്ക
പ്പെടുകയും ആരും അവിടെ വസിക്കാതിരിക്കു
കയും ചെയ്യും.
20ഈജിപ്ത് സുന്ദരിയായൊരു പശുവിനെ
പ്പോലെ. പക്ഷേ അവളെ ശല്യപ്പെടുത്താൻ
ഒരു കുതിരച്ചെള്ള് വടക്കുനിന്നും വരുന്നു.
21ഈജിപ്തുസേനയിലെ കൂലിപ്പടയാളികൾ
കൊഴുത്ത കിടാങ്ങളെപ്പോലെ. അവരെല്ലാം
തിരിഞ്ഞോടിക്കളയും. അവർ ആക്രമണത്തെ
ശക്തമായി ചെറുക്കുകയില്ല. അവരുടെ വിനാ
ശത്തിൻെറ സമയം വരവായി. അവർ വൈ
കാതെ ശിക്ഷിക്കപ്പെടും.
22ചീറ്റിക്കൊണ്ടു രക്ഷപ്പെടാൻ ശ്രമിക്കുന്ന
പാമ്പിനെപ്പോലെയാകുന്നു ഈജിപ്ത്. ശത്രു
അടുത്തുകൊണ്ടേയിരിക്കുന്നു. ഈജിപ്തുസൈ
ന്യം രക്ഷപെടാനും ശ്രമിക്കുന്നു. ശത്രു കോടാ
ലികൾകൊണ്ട് ഈജിപ്തിനെ ആക്രമിക്കും. മരം
വെട്ടുകാരെപ്പോലെയാണവർ."
23യഹോവ ഇങ്ങനെ പറയുന്നു. "ഈജിപ്തി
ൻെറ വന(സൈന്യം)ത്തെ അവർ തുണ്ടങ്ങളാ
ക്കും. ആ വനത്തിൽ അനവധി മര(ഭടന്മാർ)ങ്ങ
ളുണ്ട്. പക്ഷേ അവരെല്ലാം മുറിച്ചിടപ്പെടും.
വെട്ടുക്കിളികളെപ്പോലെ നിരവധി ശത്രു ഭട
ന്മാരുണ്ട്. എണ്ണാൻ കഴിയാത്തത്ര ഭടന്മാരുണ്ട്.
24ഈജിപ്ത് അപമാനിതയാകും. വടക്കു
നിന്നുള്ള ശത്രു അവളെ തോല്പിക്കും."
25സർവ്വശക്തനായ യഹോവ, യിസ്രായേ
ലിൻെറ ദൈവം പറയുന്നു: "ഉടൻതന്നെ ഞാൻ
തേബേസിൻെറ ദേവനാകുന്ന ആമോനെ
ശിക്ഷിക്കും. ഫറവോനെയും ഈജിപ്തിനെയും

അവളുടെ ദേവന്മാരെയും ഞാൻ ശിക്ഷിക്കും.
ഈജിപ്തിലെ രാജാക്കന്മാരെ ഞാൻ ശിക്ഷി
ക്കും. ഫറവോൻെറ ആശ്രിതരായ ജനങ്ങളെയും
ഞാൻ ശിക്ഷിക്കും. 26അവരെല്ലാം അവരുടെ
ശത്രുക്കളാൽ പരാജിതരാകാൻ ഞാനിടയാക്കും
-ആ ശത്രുക്കൾക്ക് അവരെ വധിക്കണം. അവരെ
ഞാൻ ബാബിലോൺരാജാവായ നെബൂഖദ്
നേസരിനും അവൻെറ ദാസന്മാർക്കുമായി
നൽകും.”
“വളരെ മുമ്പ് ഈജിപ്ത് സമാധാനത്തിൽ
വസിച്ചു. ഈ കുഴപ്പങ്ങൾക്കൊക്കെ ശേഷം
ഈജിപ്തു വീണ്ടും സമാധാനത്തിൽ കഴിയും.”
യഹോവ പറഞ്ഞതാണ് ഇക്കാര്യങ്ങൾ.

### വടക്കൻയിസ്രായേലിനൊരു സന്ദേശം

27“യാക്കോബേ, എൻെറ ദാസാ, ഭയപ്പെടേ
ണ്ടതില്ല. യിസ്രായേലേ, പരിഭ്രമിക്കരുത്. നിങ്ങ
ളെ ഞാൻ ആ വിദൂരസ്ഥലങ്ങളിൽനിന്നും
രക്ഷിക്കും. നിങ്ങളുടെ കുട്ടികളെ അവർ തടവു
കാരായിരിക്കുന്ന രാജ്യങ്ങളിൽനിന്നും ഞാൻ
രക്ഷിക്കും. യാക്കോബിനു വീണ്ടും സമാധാന
വും സുരക്ഷയുമുണ്ടാകും. ആരും അവനെ ഭയ
പ്പെടുത്തുകയുമില്ല.”
28യഹോവ ഇപ്രകാരം പറയുന്നു, “യാക്കോ
ബേ, എൻെറ ദാസാ, ഭയപ്പെടേണ്ടതില്ല. ഞാൻ
നിന്നോടൊപ്പമുണ്ട്. നിന്നെ ഞാൻ വിവിധ
സ്ഥലങ്ങളിലേക്കയയ്ക്കുന്നു. പക്ഷേ നിന്നെ
ഞാൻ പൂർണ്ണമായും നശിപ്പിക്കയില്ല. പക്ഷേ
ആ രാഷ്ട്രങ്ങളെ ഞാൻ പൂർണ്ണമായും നശി
പ്പിക്കും. നീ ചെയ്ത തിന്മകളുടെ പേരിൽ നീ
ശിക്ഷിക്കപ്പെടും. അതിനാൽ എൻെറ ശിക്ഷ
യിൽനിന്നും രക്ഷപെടാൻ നിന്നെ ഞാനനു
വദിക്കില്ല. നിന്നെ ഞാൻ അച്ചടക്കം പാലിപ്പി
ക്കും, പക്ഷേ നീതിപൂർവ്വം.”

### ഫെലിസ്ത്യരെപ്പറ്റിയുള്ള സന്ദേശം

47 യിരെമ്യാപ്രവാചകനു യഹോവയിൽ
നിന്നു ലഭിച്ച സന്ദേശം ഇതാകുന്നു.
ഫെലിസ്ത്യരെപ്പറ്റിയുള്ള സന്ദേശമാണിത്.
ഫറവോൻ ഗാസാനഗരത്തെ ആക്രമിക്കുന്ന
തിനു മുമ്പാണ് ഈ സന്ദേശം വന്നത്.
2യഹോവ പറയുന്നു: “ഇതാ, ശത്രുഭടന്മാർ
വടക്ക് ഒരുമിച്ചു കൂടുന്നു. കൂലം കുത്തിപ്പായുന്ന
നദിപോലെ അവർ വരും. പ്രളയംപോലെ
അവർ രാജ്യത്തെ മുഴുവൻ മൂടും. പട്ടണങ്ങളെ
യും അതിൽ വസിക്കുന്നവരെയും അവർ മൂടും.
ആ രാജ്യത്തു വസിക്കുന്നവരൊക്കെ സഹാ
യത്തിനായി നിലവിളിക്കും.
3ഓടുന്ന കുതിരകളുടെ ശബ്ദവും രഥശബ്ദ
ങ്ങളും ഉരുളുന്ന ചക്രങ്ങളുടെ ശബ്ദവും അവർ
കേൾക്കും. കുഞ്ഞുങ്ങളെ സംരക്ഷിക്കാൻ മാതാ
പിതാക്കൾക്കാവില്ല. അവർ സഹായിക്കാൻ
കഴിയാത്തത്ര ദുർബ്ബലരായിരിക്കും.
4 ഫെലിസ്ത്യരെ മുഴുവൻ നശിപ്പിക്കാനുള്ള
സമയമായിരിക്കുന്നു. ടൈറിനെയും സീദോ
ൻെറ സഹായികളുടെ ശിഷ്ടഭാഗത്തെയും
നശിപ്പിക്കേണ്ട സമയം വന്നിരിക്കുന്നു. വൈ
കാതെ തന്നെ യഹോവ ഫെലിസ്ത്യരെ വധി
ക്കും. ക്രീത്തുദ്വീപിലെ ശിഷ്ടജനതയെ അവൻ
നശിപ്പിക്കും.
5ഗസ്സയിലെ ജനം ദു:ഖിതരാവുകയും തല
വടിക്കുകയും ചെയ്യും. അസ്കലോൻജനത
നിശ്ശബ്ദരാക്കപ്പെടും. താഴ്വരയിലെ ശിഷ്ട
ജനമേ, നിങ്ങളെത്രകാലം സ്വയം മുറിപ്പെടു
ത്തും?
6യഹോവയുടെ വാളേ, നീ അടങ്ങിയിട്ടില്ല.
നീയെത്രകാലം തുടർന്നുപോരാടും? നീ നിൻെറ
ഉറയിലേക്കു മടങ്ങുക! നിൽക്ക്! നിശ്ചലമാവുക!
7 പക്ഷേ യഹോവയുടെ വാളിന് എങ്ങനെ
വിശ്രമിക്കാനാവും? യഹോവ അതിനൊരു
കല്പന നൽകി. അസ്കലോൻനഗരത്തെയും
സമുദ്രതീരത്തെയും ആക്രമിക്കാൻ യഹോവ
അതിനു കല്പന നൽകി.”

### മോവാബിനെപ്പറ്റി ഒരു സന്ദേശം

48 മോവാബിനെപ്പറ്റിയുള്ള സന്ദേശമാണി
ത്. സർവ്വശക്തനായ യഹോവ, യിസ്രാ
യേൽജനതയുടെ ദൈവം പറയുന്നു:
“നെബോപർവ്വതത്തിനു കഷ്ടം. നെബോ
പർവ്വതം നശിപ്പിക്കപ്പെടും. കിര്യത്തയീംപട്ട
ണം വിനീതമാക്കപ്പെടും. അതു പിടിക്കപ്പെടും.
ശക്തി ദുർഗ്ഗങ്ങൾ വിനീതമാക്കപ്പെടും. അവ
അടിച്ചുടയ്ക്കപ്പെടും.
2മോവാബ് വീണ്ടും സ്തുതിക്കപ്പെടില്ല.
ഹെശ്ബോൻകാർ മോവാബിൻെറ തോൽവി
ക്കു പദ്ധതിയിടും. അവർ പറയും, ‘വരൂ, നമുക്ക്
ആ രാഷ്ട്രത്തിനു വിരാമമിടാം.’ മദ്മേനേ,
നീയും നിശ്ശബ്ദമാക്കപ്പെടും. വാൾ നിന്നെ
ഓടിക്കും.
3ഹോരോനയീമിലെ നിലവിളികേൾക്കുക.
കടുത്ത ആശയക്കുഴപ്പത്തിൻെറയും വിനാശ
ത്തിൻെറയും നിലവിളിയാണത്.
4മോവാബ് നശിപ്പിക്കപ്പെടും. അവളുടെ
ശിശുക്കൾ സഹായത്തിനു കേഴും.
5മോവാബിൻെറജനത ലൂഹീതിലേക്കുള്ള
വഴിയേ കയറും. പോകുമ്പോൾ ഭീകരമായി
നിലവിളിക്കുകയാണവർ. ഹോരോനയീമിലേ
ക്കുള്ള വഴിയിൽ വേദനയുടെയും യാതനയു
ടെയും നിലവിളികൾ കേൾക്കാം.
6ഓടിപ്പോവുക! നിങ്ങളുടെ ജീവനുംകൊ
ണ്ടോടുക! മരുഭൂമിയിലൂടെ പറന്നുവരുന്ന അപ്പൂ
പ്പൻതാടിപോലെ പായുക.
7നിങ്ങൾ സ്വയമുണ്ടാക്കിയ വസ്തുക്കളിലും
സ്വന്തം സമ്പത്തിലും ആശ്രയിക്കുന്നു. അതി
നാൽ നിങ്ങൾ പിടിക്കപ്പെടും. കെമോശ്ദേവൻ
തടവിലാക്കപ്പെടും. അവൻെറ പുരോഹിത
ന്മാരും ഉദ്യോഗസ്ഥന്മാരും അവനോടൊപ്പം
പിടിക്കപ്പെടും.
8എല്ലാ പട്ടണങ്ങൾക്കുമെതിരെ പടവെട്ടാൻ
വിനാശകൻ വരും. ഒരു പട്ടണംപോലും രക്ഷ
പ്പെടില്ല. താഴ്വര നശിപ്പിക്കപ്പെടും. ഉന്നതസമ
തലം നശിപ്പിക്കപ്പെടും. ഇങ്ങനെ സംഭവിക്കു
മെന്നു പറഞ്ഞതു യഹോവയാകയാൽ അതു
സംഭവിക്കും.
9മോവാബിലെ വയലുകൾക്കുമീതെ ഉപ്പു
വിതറുക. രാജ്യം ഒരു തരിശുഭൂമിയാകും. മോവാ
ബിൻെറ പട്ടണങ്ങൾ ശൂന്യമാകും. ഒരു മനുഷ്യ
നും അവിടെ വസിക്കില്ല.
10യഹോവ പറയുന്നതു പോലെ ഒരുവൻ
ചെയ്യാതിരുന്നാൽ, അവരെ കൊല്ലുവാൻ
അവൻ സ്വന്തം വാളുപയോഗിക്കാതിരുന്നാൽ,
അവന് അനർത്ഥങ്ങളുണ്ടാകും.
11മോവാബ് ദുരിതങ്ങളറിഞ്ഞിട്ടില്ല. ശരിയാ
കാൻ വച്ച വീഞ്ഞുപോലെയാണു മോവാബ്.
മോവാബ് ഒരിക്കലും ഒരു ഭരണിയിൽനിന്നും
മറ്റൊന്നിലേക്കൊഴിക്കപ്പെട്ടിട്ടില്ല. അവനൊരി
ക്കലും തടവുകാരനാക്കപ്പെട്ടിട്ടില്ല. അതിനാൽ

അവന് പഴയരുചി തന്നെ. അവൻെറ ഗന്ധവും
മാറിയിട്ടില്ല."
12യഹോവ ഇപ്രകാരം പറയുന്നു. "നിന്നെ
നിൻെറ ഭരണികളിൽനിന്ന് ഒഴിക്കാൻ ഞാനു
ടനെ ആളെവിടും. പിന്നെ അവർ ഭരണി
ശൂന്യമാക്കുകയും അടിച്ചുടയ്ക്കുകയും
ചെയ്യും."
13അപ്പോൾ മോവാബുകാർ തങ്ങളുടെ വ്യാജ
ദൈവമായ കെമോശിനെച്ചൊല്ലി ലജ്ജിക്കും.
യിസ്രായേൽജനത ബേഥേലിൽ ആ വ്യാജദൈ
വത്തെ വിശ്വസിച്ചു. വ്യാജദൈവം തങ്ങളെ
സഹായിക്കുന്നില്ലെന്നതിൽ അവർ ലജ്ജിക്കു
കയും ചെയ്തു. മോവാബ് അങ്ങനെയായി
ത്തീരും.
14"'ഞങ്ങൾ നല്ല ഭടന്മാരാണ്. ഞങ്ങൾ യുദ്ധ
വീരന്മാരാണ്' എന്നു പറയാൻ നിങ്ങൾക്കാ
വില്ല.
15ശത്രു മേവാബിനെ ആക്രമിക്കും. ശത്രു ആ
പട്ടണങ്ങളിൽ കയറുകയും നശിപ്പിക്കുകയും
ചെയ്യും. അവളുടെ മികച്ച യുവാക്കൾ കശാപ്പു
ചെയ്യപ്പെടും." രാജാവിൽനിന്നുള്ള സന്ദേശമാ
യിരുന്നു ഇത്. സർവ്വശക്തനായയഹോവ
എന്നാകുന്നു രാജാവിൻെറ പേര്.
16"മോവാബിൻെറ അന്ത്യം അടുത്തു. മോവാ
ബ് ഉടൻതന്നെ നശിപ്പിക്കപ്പെടും.
17മോവാബിനു ചുറ്റും വസിക്കുന്നനിങ്ങളെ
ല്ലാം ആ രാജ്യത്തിനുവേണ്ടി വിലപിക്കണം.
മോവാബ് എത്ര പ്രശസ്തമെന്ന് നിങ്ങൾക്ക
റിയാം. അതിനാൽ അവർക്കായി വിലപിക്കുക.
അവനായി ഈ ദു:ഖഗാനം പാടുക: 'ഭരണാ
ധിപൻെറ അധികാരം തകർന്നിരിക്കുന്നു.
മോവാബിൻെറ ശക്തിയും തേജസ്സും പോയിരി
ക്കുന്നു.'
18ദീബോൻനിവാസികളേ, നിങ്ങളുടെ മഹ
ത്വസ്ഥാനങ്ങളിൽനിന്ന് ഇറങ്ങിവരിക. നില
ത്തെ പൊടിയിലിരിക്കുക. എന്തുകൊണ്ടെ
ന്നാൽ, വിനാശകൻെറ വരവായി. നിങ്ങളുടെ
ശക്തനഗരങ്ങളെ അവൻ നശിപ്പിക്കുകയും
ചെയ്യും.
19അരേവേർ നിവാസികളേ, വഴിയരികിൽ
നിന്നു നിരീക്ഷിക്കുക. ഓടിപ്പോകുന്നവനെ
കാണുക. ഓടിപ്പോകുന്നവളെ നോക്കുക. എന്തു
ണ്ടായി എന്നവരോടു ചോദിക്കുക.
20മോവാബ് നശിപ്പിക്കപ്പെടുകയും അപ
മാനിതമാവുകയും ചെയ്യും. മോവാബ് കരഞ്ഞു
കൊണ്ടേയിരിക്കും. മോവാബ് തകർക്കപ്പെടു
മെന്ന് അർന്നോൻനദിക്കരയിൽ പ്രഖ്യാപി
ക്കുക.
21ഉന്നതസമതലത്തിലുള്ളവർ ശിക്ഷിക്കപ്പെ
ട്ടിരിക്കുന്നു. ന്യായവിധി ഹോലോൻ, യഹ്സാ,
മേഫാത്തുപട്ടണങ്ങളിലെത്തിയിരിക്കുന്നു.
22ന്യായവിധി ദീബോൻ, നെബോ, ബേത്ത്
ദിബ്ലാത്തയീംപട്ടണങ്ങളിലെത്തിയിരിക്കുന്നു.
23കിര്യത്തയീം, ബേത്ത്-ഗാമൂൽ, ബേത്ത്മെ
യോൻപട്ടണങ്ങളിൽ ന്യായവിധി എത്തിയി
രിക്കുന്നു.
24കെരീയോത്ത്, ബൊസ്രാപട്ടണങ്ങളിൽ
ന്യായവിധി എത്തിയിരിക്കുന്നു. മോവാബിലെ
സമീപസ്ഥലവും വിദൂരവുമായ സകല പട്ടണ
ങ്ങളിലും ന്യായവിധി എത്തിയിരിക്കുന്നു.
25മോവാബിൻെറ ശക്തി മുറിച്ചു കളയപ്പെ
ട്ടിരിക്കുന്നു. മോവാബിൻെറ കരങ്ങൾ ഒടിഞ്ഞി
രിക്കുന്നു." യഹോവ പറഞ്ഞതാണ് ഇക്കാര്യ
ങ്ങൾ.
26താൻ യഹോവയെക്കാൾ പ്രധാനിയെന്നു
മോവാബ് കരുതി. അതിനാൽ കുടിയനെ
പ്പോലെ ഉഴറുംവരെ മോവാബിനെ ശിക്ഷി
ക്കുക. അവൻ വീഴുകയും തൻെറ ഛർദ്ദിലിൽ
ഉരുളുകയും ചെയ്യും. മനുഷ്യർ മോവാബിനെ
പരിഹസിക്കും.
27മോവാബേ, നീ യിസ്രായേലിനെ പരിഹ
സിച്ചു. യിസ്രായേൽ മോഷ്ടാക്കളോടൊപ്പം
പിടിക്കപ്പെട്ടുവോ? യിസ്രായേലിനെപ്പറ്റി പറ
യുമ്പോഴൊക്കെ നീ അവനെക്കാൾ ശ്രേഷ്ഠനെ
ന്ന മട്ടിൽ തലകുലുക്കി.
28മോവാബുകാരേ, നിങ്ങളുടെ പട്ടണങ്ങൾ
വിടുക. ചെന്ന് പാറകൾക്കിടയിൽ വസിക്കുക:
ഗുഹാമുഖത്തു കൂടുകൂട്ടുന്ന പ്രാവിനെപ്പോ
ലെയാകുക."
29മോവാബിൻെറ അഹങ്കാരത്തെപ്പറ്റി
ഞങ്ങൾ കേട്ടിരിക്കുന്നു. അവൻ വലിയ അഹ
ങ്കാരിയായിരുന്നു. താൻ പ്രമാണിയാണെന്ന്
അവൻ കരുതി. അവനെപ്പോഴും ആത്മപ്രശംസ
നടത്തുകയായിരുന്നു. അവൻ വളരെയധികം
അഹങ്കാരിയായിരുന്നു."
30യഹോവ പറയുന്നു, "മോവാബിനെത്ര
മാത്രം കോപമുണ്ടാകാമെന്നെനിക്കറിയാം.
അവൾ ആത്മപ്രശംസ നടത്തുന്നു. പക്ഷേ അവ
ൻെറ പൊങ്ങച്ചങ്ങൾ നുണയാകുന്നു. അവന്
അവൻ പറയുമ്പോലെ ചെയ്യാനാവില്ല.
31അതിനാൽ ഞാൻ മോവാബിനായി വില
പിക്കുന്നു. മോവാബിലെ ഓരോരുത്തർക്കുമായി
ഞാൻ വിലപിക്കുന്നു. കീർഹേരെസിലെ ആളു
കൾക്കായി ഞാൻ വിലപിക്കുന്നു.
32യസേരിലെ ജനത്തിനൊപ്പം യസേരി
നായി ഞാൻ വിലപിക്കുന്നു. സിബ്മാ, മുമ്പ്
നിൻെറ ശാഖകൾ കടൽവരെ നീണ്ടു. യസേർ
പട്ടണംവരെ അതു നീണ്ടു. പക്ഷേ വിനാശകൻ
നിൻെറ മുന്തിരിപ്പഴവും എടുത്തിരിക്കുന്നു.
33മോവാബിലെ മുന്തിരിത്തോപ്പുകളിൽ
നിന്നും ഉത്സാഹവും ആഹ്ലാദവും പോയിരി
ക്കുന്നു. മുന്തിരിച്ചക്കുകളിൽ നിന്നുള്ള വീഞ്ഞൊ
ഴുക്ക് ഞാൻ തടഞ്ഞിരിക്കുന്നു. വീഞ്ഞിനായി
മുന്തിരിമെതിക്കുന്നവരുടെ ഗാനവും നൃത്തവും
ഇല്ല. ഉത്സാഹശബ്ദങ്ങളൊന്നും അവിടെയില്ല.
34"ഹെശ്ബോനും എലിയാ പട്ടണങ്ങളിലു
ള്ളവരും വിലപിക്കുകയാണ്. അവരുടെ വിലാ
പം ദൂരെ യഹസ്പട്ടണത്തിൽ പോലും കേട്ടു.
ഹോരോനയീം, എഗ്ലത്ത് ശെലീശീയാപട്ടണ
ങ്ങൾപോലെ ദൂരെയുള്ള സോവാർപട്ടണ
ത്തിൽനിന്ന് അവരുടെ വിലാപം കേട്ടു. നിമ്രീ
മിലെ വെള്ളം പോലും വരണ്ടു. 35മോവാബ്
ഉന്നതസ്ഥലങ്ങളിൽ ഹോമയാഗങ്ങളർപ്പിക്കു
ന്നതു ഞാൻ തടയും. അവർ തങ്ങളുടെ ദേവ
ന്മാർക്ക് ബലികളർപ്പിക്കുന്നതു ഞാൻ തടയും."
യഹോവ ഇക്കാര്യങ്ങൾ പറഞ്ഞു.
36"മോവാബിനെച്ചൊല്ലി ഞാൻ വളരെ വ്യ
സനിക്കുന്നു. എൻെറ ഹൃദയം ശവസംസ്ക്കാര
ഗാനം പാടുന്ന പുല്ലാങ്കുഴലിൻെറ ദു:ഖസ്വരം
പോലെ വിലപിക്കുന്നു. കീർഹേരെസിലെ
ജനങ്ങൾക്കായി ഞാൻ വ്യസനിക്കുന്നു. അവ
രുടെ പണവും സമ്പത്തും കവർന്നെടുക്കപ്പെട്ടി
രിക്കുന്നു. 37സകലരും തല മൊട്ടയടിച്ചിരിക്കു
ന്നു. സകലരുടെയും താടി മുറിക്കപ്പെട്ടിരി
ക്കുന്നു. സകലരുടെയും കൈകൾ മുറിഞ്ഞു
ചോര വരുന്നു. എല്ലാവരും വ്യസനത്തിൻെറ
വസ്ത്രം തങ്ങളുടെ അരയിൽ ചുറ്റിയിരിക്കുന്നു.
38മോവാബിലെല്ലായിടവും- എല്ലാ വീടിൻെറ

യും മട്ടുപ്പാവിലും സകലപൊതുസ്ഥലങ്ങ
ളിലും മനുഷ്യർ, മരിച്ചവർക്കുവേണ്ടി വിലപി
ക്കുകയാണ്. മോവാബിനെ ഞാനൊരു ശൂന്യഭര
ണിപൊലെ ഉടച്ചതിൽ അവിടെ വ്യസനമുണ്ടാ
യിരിക്കുന്നു." യഹോവ പറഞ്ഞതാണിക്കാ
ര്യങ്ങൾ.
39"മോവാബ് അടിച്ചുടയ്ക്കപ്പെട്ടിരിക്കുന്നു.
ജനങ്ങൾ കരയുകയാണ്. മോവാബ് കീഴടങ്ങി
യിരിക്കുന്നു. ഇപ്പോൾ മോവാബ് ലജ്ജിതമായി
രിക്കുന്നു. മനുഷ്യർ മോവാബിനെ അപഹസി
ക്കുന്നു- എന്നാൽ സംഭവിച്ച കാര്യങ്ങൾ അവ
രിൽ ഭയം നിറയ്ക്കും."
40യഹോവ പറയുന്നു, "ഇതാ! ഒരു പരുന്ത്
ആകാശത്തുനിന്നും മോവാബിനുമേൽ ചിറകു
വിരിച്ചുകൊണ്ട് ഊളിയിട്ടു വരുന്നു.
41മോവാബിന്റെ പട്ടണങ്ങൾ പിടിക്കപ്പെ
ടും. ശക്തമായ ഒളിസങ്കേതങ്ങൾ തോല്പിക്കപ്പെ
ടും. അന്ന് മോവാബിന്റെ ഭടന്മാർ, പ്രസവി
ക്കുന്ന സ്ത്രീയെപ്പോലെ പരിഭ്രാന്തരാകും.
42മോവാബുരാഷ്ട്രം തകർക്കപ്പെടും. എന്തു
കൊണ്ടെന്നാൽ, തങ്ങൾ യഹോവയെക്കാൾ
ശ്രേഷ്ഠമെന്ന് അവർ കരുതി."
43യഹോവ ഇക്കാര്യങ്ങൾ പറയുന്നു. "മോവാ
ബുകാരേ, നിങ്ങൾക്കായി ഭയം, അഗാധഗർത്ത
ങ്ങൾ, കെണികൾ എന്നിവ കാത്തിരിക്കുന്നു.
44മനുഷ്യർ ഭയന്ന് ഓടിപ്പോവുകയും അഗാ
ധഗർത്തങ്ങളിൽ വീഴുകയും ചെയ്യും. ആ
ഗർത്തത്തിൽനിന്നും കയറാൻ ശ്രമിക്കുന്നവൻ
കെണിയിൽ വീഴുകയും ചെയ്യും. മോവാബിനു
ഞാൻ ശിക്ഷയുടെ വർഷം കൊണ്ടുവരും."
യഹോവ പറഞ്ഞതാണിക്കാര്യങ്ങൾ.
45"ശക്തനായ ശത്രുവിൽനിന്നും ജനം ഓടിയ
കന്നിരിക്കുന്നു. ഹെശ്ബോൻ പട്ടണത്തിലെ
രക്ഷാകേന്ദ്രത്തിലേക്ക് അവർ ഓടി. പക്ഷേ
അവിടെ സുരക്ഷിതത്വം ഇല്ലായിരുന്നു. ഹെശ്
ബോനിൽ തീ പിടിച്ചു. ആ അഗ്നി സീഹോ
ന്റെപട്ടണത്തിലും ആരംഭിച്ചു. മോവാബിലെ
നേതാക്കന്മാരെ ഇതു നശിപ്പിക്കുകയാണ്. ആ
അഹങ്കാരികളെ അതു നശിപ്പിക്കുന്നു.
46മോവാബേ, നിനക്കു കഷ്ടം! കെമോശ്യൻ
ജനത നശിപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. നിങ്ങ
ളുടെ പുത്രന്മാരും പുത്രിമാരും തടവുകാരായി
പിടിച്ചു കൊണ്ടുപോകപ്പെടുന്നു.
47"മോവാബുജനത തടവുകാരായി പിടിക്ക
പ്പെടും. പക്ഷേ, വരുംദിനങ്ങളിൽ മോവാബി
ന്റെ ജനത്തെ ഞാൻ തിരികെ കൊണ്ടുവരും."
യഹോവയിൽ നിന്നുള്ളതായിരുന്നു ഈ
സന്ദേശം.

മോവാബിന്റെ വിധി ഇവിടെ അവസാനി
ക്കുന്നു.

### അമ്മോനെപ്പറ്റി ഒരു സന്ദേശം

49 അമ്മോന്യരെപ്പറ്റിയുള്ള സന്ദേശമാകു
ന്നു ഇത്. യഹോവ പറയുന്നു: "അമ്മോ
ന്യജനമേ, യിസ്രായേൽജനതയ്ക്കു മക്കളില്ലെ
ന്നു നിങ്ങൾ കരുതുന്നുവോ? പിതാക്കന്മാർ മരി
ക്കുമ്പോൾ ദേശം ഏറ്റെടുക്കാൻ കുട്ടികളില്ലെന്നു
നിങ്ങൾ കരുതുന്നുവോ? അതിനാലായിരിക്കാം
മിൽക്കോം ഗാദിന്റെ ദേശം കൈയടക്കിയത്,
അല്ലേ?"
2യഹോവ പറയുന്നു, "അമ്മോനിലെ രബ്ബ
യിൽ ജനം യുദ്ധത്തിന്റെ ശബ്ദം കേൾക്കുന്ന
കാലം വരും. അമ്മോനിലെ രബ്ബാ നശിപ്പിക്ക
പ്പെടും. നശിപ്പിക്കപ്പെട്ട കെട്ടിടങ്ങൾ കൊണ്ടു
മൂടിയ മൊട്ടക്കുന്നുമാത്രം അവശേഷിക്കും. അവ
യ്ക്കു ചുറ്റിലുമുള്ള പട്ടണങ്ങൾ കത്തിക്ക
പ്പെടും. അവർ യിസ്രായേലുകാരെ അവരുടെ
ദേശത്തുനിന്നും ഓടിച്ചു. പക്ഷേ, പന്നീട്
യിസ്രായേൽ അവരെ ഓടിക്കും." യഹോവ പറ
ഞ്ഞതാണിത്.
3"ഹെശ്ബോൻജനമേ, വിലപിക്കുക! എന്തു
കൊണ്ടെന്നാൽ ഹായിപട്ടണം തകർക്കപ്പെട്ടിരി
ക്കുന്നു. അമ്മോനിലെ രബ്ബയിലുള്ള സ്ത്രീകളേ,
വിലപിക്കുക! നിങ്ങളുടെ വ്യസനത്തിന്റെ
വസ്ത്രം ധരിച്ച് വിലപിക്കുക! നഗരത്തിലേ
ക്കു അഭയത്തിനായി ഓടുക. എന്തുകൊണ്ടെ
ന്നാൽ ശത്രു വരവായി. മിൽക്കോം ദേവനെ
അവർ കൊണ്ടുപോകുന്നു. മിൽക്കോമിന്റെ
പുരോഹിതന്മാരെയും ഉദ്യോഗസ്ഥരെയും
അവർ കൊണ്ടു പോകും.
4നിങ്ങൾ സ്വന്തം ശക്തിയിൽ ആത്മപ്രശംസ
നടത്തുന്നു. പക്ഷേ നിങ്ങൾക്ക് സ്വന്തം ശക്തി
നഷ്ടപ്പെടുകയാണ്. പണം രക്ഷിക്കുമെന്നു
നിങ്ങൾ വിശ്വസിക്കുന്നു. ആരും നിങ്ങളെ അക്ര
മിക്കാൻ ആലോചിക്കുക പോലുമില്ലെന്നു
നിങ്ങൾ കരുതുന്നു."
5എന്നാൽ സർവ്വശക്തനായ യഹോവ ഇപ്ര
കാരം പറയുന്നു: "എല്ലാവശത്തുനിന്നും ഞാൻ
നിങ്ങൾക്കു ഭീതി വരുത്തും. നിങ്ങൾ ഓടി
പ്പോകും. നിങ്ങളെ ഒരുമിച്ചു കൊണ്ടുവരാൻ
ആർക്കും കഴിയുകയുമില്ല."
6"അമ്മോന്യർ തടവുകാരായി പിടിക്കപ്പെ
ടും. പക്ഷേ അമ്മോന്യരെ ഞാൻ തിരികെ
കൊണ്ടുവരുന്ന കാലം വരും." യഹോവയിൽ
നിന്നുള്ള സന്ദേശമായിരുന്നു ഇത്.

### എദോമിനെപ്പറ്റിയൊരു സന്ദേശം

7എദോമിനെപ്പറ്റിയാണ് ഈ സന്ദേശം. സർ
വ്വശക്തനായ യഹോവ പറയുന്നു: "തേമാനി
നിയും വിവേകമില്ലേ? എദോമിലെ ജ്ഞാനി
കൾക്ക് നല്ല ഉപദേശം നൽകാനുള്ള കഴിവി
ല്ലേ? അവർക്കു തങ്ങളുടെ ജ്ഞാനം നഷ്ടമാ
യിരിക്കുന്നോ?
8ദെദാനിൽ വസിക്കുന്നവരേ, ഓടിപ്പോകുക!
ഒളിക്കുക! എന്തെന്നാൽ, തന്റെ ദുഷ്പ്രവൃ
ത്തികൾക്ക് ഏശാവിനെ ഞാൻ ശിക്ഷിക്കും.
9പണിക്കാർ മുന്തിരിവള്ളിയിൽനിന്നും പഴം
പറിക്കുന്നു. എന്നാൽ കുറച്ചു മുന്തിരി അവർ
ചെടിയിൽ നിർത്തുന്നു. കള്ളന്മാർ രാത്രിയിൽ
വന്നാലും അവർ മുഴുവനും കൊണ്ടുപോകു
ന്നില്ല.
10എന്നാൽ ഏശാവിൽനിന്നും എല്ലാം ഞാനെ
ടുക്കും. അവന്റെ ഒളിസങ്കേതമെല്ലാം ഞാൻ
കണ്ടുപിടിക്കും. എന്നിൽനിന്നും ഒളിക്കാൻ അവ
നു കഴികയില്ല. അവന്റെ കുട്ടികളും ബന്ധു
ക്കളും അയൽക്കാരുമെല്ലാം മരിക്കും.
11എന്റെ ജനമേ, നിന്റെ അനാഥരെ ഓർത്തു
വിഷമിക്കരുത്. അവരുടെ ജീവനെ ഞാൻ
കാക്കും! നിന്റെ ഭാര്യമാർക്കും എന്നെ ആശ്ര
യിക്കാം!"
12യഹോവ ഇങ്ങനെയാണു പറയുന്നത്,
"ശിക്ഷിക്കപ്പെടേണ്ടാത്തവർ ശിക്ഷ അനുഭവി
ക്കുന്നു. എന്നാൽ എദോമേ, നീ ശിക്ഷിക്കപ്പെ
ടാൻ അർഹനാണ്- അതിനാൽ സത്യമായും
നീ ശിക്ഷിക്കപ്പെടും. നിനക്കർഹമായ ശിക്ഷ
യിൽനിന്നും നീ രക്ഷപ്പെടില്ല. നീ ശിക്ഷിക്ക
പ്പെടും." 13യഹോവ പറയുന്നു, "എന്റെ സ്വ
ന്തം ശക്തിയാൽ ഞാൻ വാഗ്ദാനം ചെയ്യുന്നു:

ബൊസ്രാ നഗരം നശിപ്പിക്കപ്പെടുമെന്ന് ഞാൻ
വാഗ്ദാനം ചെയ്യുന്നു. ആ നഗരം അവശി
ഷ്ടങ്ങളുടെ ഒരു പാറക്കൂമ്പാരമായിത്തീരും. മറ്റു
നഗരങ്ങളെ ശപിക്കുന്നതിനുള്ള ഒരു ഉപാധി
യായി ആളുകൾ ആ നഗരത്തെ ഉപയോഗിക്കും.
മനുഷ്യർ ആ നഗരത്തെ അപമാനിക്കും. ബൊ
സ്രയ്ക്കു ചുറ്റുമുള്ള സകലപട്ടണങ്ങളും എന്നെ
ന്നേക്കും നാശാവശിഷ്ടങ്ങളായിത്തീരുകയും
ചെയ്യും."

14യഹോവയിൽനിന്നുള്ള ഈ സന്ദേശം
ഞാൻ കേട്ടു. ഈ സന്ദേശവും കൊടുത്ത് ഒരു
ദൂതനെ അവൻ രാഷ്ട്രങ്ങളിലേക്കയയ്ക്കുക
യും ചെയ്തു: "നിങ്ങളുടെ സൈന്യത്തെ ഒരു
മിച്ചു കൂട്ടുക! യുദ്ധത്തിനായി തയ്യാറെടുക്കുക!
എദോംരാഷ്ട്രത്തിനെതിരെ നീങ്ങുക!
15എദോം, നിന്നെ ഞാൻ അപ്രമാണിയാക്കും.
സകലരും നിന്നെ വെറുക്കും.
16എദോം, അന്യരാഷ്ട്രങ്ങളെ നീ പേടിപ്പി
ച്ചു. അങ്ങനെ നീ പ്രമാണിയെന്നു സ്വയം
കരുതി. നിന്റെ അഹങ്കാരം നിന്നെ വഞ്ചിച്ചി
രിക്കുന്നു. നീ കുന്നുകളിൽ ഉയരെ, വലിയ
പാറകളാലും കുന്നുകളാലും സംരക്ഷിതനായി
വസിക്കും. എന്നാൽ പരുന്തിൻകൂടിന്റെയത്ര
ഉയരത്തിൽ നീ വീടുണ്ടാക്കിയാലും, ഞാൻ
നിന്നെ പിടികൂടുകയും അവിടെനിന്നും താഴേ
ക്കു കൊണ്ടുവരികയും ചെയ്യും." യഹോവ പറ
ഞ്ഞതാണിക്കാര്യങ്ങൾ.
17"എദോം നശിപ്പിക്കപ്പെടും. നശിപ്പിക്കപ്പെട്ട
നഗരങ്ങൾ കണ്ട് മനുഷ്യർ ഞെട്ടും. നശിപ്പിക്ക
പ്പെട്ട നഗരങ്ങളെ കണ്ട് അത്ഭുതത്തോടെ മനു
ഷ്യർ ചൂളമടിക്കും.
18സൊദോമും ഗൊമോരായും ചുറ്റുമുള്ള പട്ട
ണങ്ങളുംപോലെ എദോം നശിപ്പിക്കപ്പെടും.
ആരും അവിടെ വസിക്കയില്ല." യഹോവ പറ
ഞ്ഞതാണ് ഇക്കാര്യങ്ങൾ.
19"ചിലപ്പോൾ യോർദ്ദാൻനദിക്കരയിലെ
പൊന്തക്കാട്ടിൽനിന്നും ഒരു സിംഹം വന്നേ
ക്കാം. ആ സിംഹം, മനുഷ്യർ ആടുമാടുകളെ
വിടുന്ന വയലിലേക്കു പോയേക്കാം. ഞാൻ
ആ സിംഹത്തെപ്പോലെയാണ്. ഞാൻ എദോമി
ലേക്കു പോകും. ആ ജനത്തെ ഞാൻ ഭയപ്പെടു
ത്തുകയും ചെയ്യും. അവരെ ഞാൻ ഓടിച്ചു
വിടും. അവരുടെ യുവാക്കൾക്കാർക്കും എന്നെ
തടയാനാവില്ല. ആരും എന്നെപ്പോലെയല്ല.
ആരും എന്നെ വെല്ലുവിളിക്കുകയുമില്ല. അവ
രുടെ ഇടയന്മാരിലാരും എനിക്കു നേരെ നിൽക്ക
യില്ല."
20അതിനാൽ എദോംജനതയ്ക്ക് എതിരായുള്ള
യഹോവയുടെ പദ്ധതി എന്താണെന്നു ശ്രദ്ധി
ക്കുക. തേമാൻകാർക്കെതിരെ യഹോവ എന്തു
ചെയ്യാൻ നിശ്ചയിച്ചിരിക്കുന്നുവെന്നു ശ്രദ്ധി
ക്കുക. ഏദോമിലെ ആട്ടിൻപറ്റത്തിൽ നിന്നും
നിന്റെ കുട്ടികളെ ശത്രു വലിച്ചിഴച്ചുകൊണ്ടു
പോകും. എദോമിന്റെ പുൽമേടുകൾ അവ
രുടെ പ്രവൃത്തിമൂലം ശൂന്യമാകും.
21എദോമിന്റെ വീഴ്ചയുടെ ശബ്ദത്തിൽ
ഭൂമി കുലുങ്ങും. ചെങ്കടൽവരെ അവരുടെ നില
വിളികേൾക്കും.
22ഇരയ്ക്കു മീതേ പറക്കുന്ന കഴുകനെപ്പോ
ലെയായിരിക്കും യഹോവ. ബൊസ്രയ്ക്കുമേൽ
ചിറകു വിരിയ്ക്കുന്ന കഴുകനെപ്പോലെയാണ്
യഹോവ. അന്ന് എദോമിന്റെ ഭടന്മാർ വല്ലാ
തെ പരിഭ്രമിക്കും. അവർ പ്രസവവേദനയനുഭ
വിക്കുന്ന സ്ത്രീയെപ്പോലെ കരയുകയാകും.

## ദമസ്കസിനെപ്പറ്റി ഒരു സന്ദേശം

23ദമസ്കസുനഗരത്തെപ്പറ്റിയുള്ളതാണ് ഈ
സന്ദേശം:

"ഹമാത്ത്, അർപ്പാദുപട്ടണങ്ങൾ ഭയന്നിരി
ക്കുന്നു. ദുർവാർത്ത കേട്ടതിന്റെ ഭയമാണവ
ർക്ക്. അവർ നിരുത്സാഹിതരായിരിക്കുന്നു.
അവർ വ്യാകുലരും ഭീതിതരുമായിരിക്കുന്നു.
24ദമസ്കസുനഗരം ദുർബ്ബലമായിരിക്കുന്നു.
ആളുകൾ ഓടിപ്പോകാനാഗ്രഹിക്കുന്നു. അവ
രിൽ ഭയം നിറഞ്ഞിരിക്കുന്നു. ഈറ്റുനോവനുഭ
വിക്കുന്ന സ്ത്രീയെപ്പോലെ അവർ വേദനയും
യാതനയും അനുഭവിക്കുന്നു.
25ദമസ്കസ് ഒരു സന്തുഷ്ടനഗരം. മനുഷ്യർ
ആ 'ആനന്ദനഗര'ത്തെ വിട്ടു പോയിട്ടില്ല.
26അതിനാൽ യുവാക്കൾ നഗരത്തിലെ
പൊതുസ്ഥലങ്ങളിൽ മരിച്ചുവീഴും. അവളുടെ
ഭടന്മാരെല്ലാവരും ആ സമയം വധിക്കപ്പെടും."
സർവ്വശക്തനായ യഹോവ പറഞ്ഞതാണിക്കാ
ര്യങ്ങൾ. 27ദമസ്കസിലെ മതിലുകൾക്കു ഞാൻ
തീ കൊളുത്തും. ബെൻ-ഹദദിലെ ശക്തിദുർഗ്ഗ
ങ്ങളെ തീ പൂർണ്ണമായും ദഹിപ്പിക്കും."

## കേദരിനെയും ഹാസോരിനെയും പറ്റിയുള്ള സന്ദേശം

28കേദാർഗോത്രത്തെയും ഹാസോരിലെ ഭര
ണാധിപന്മാരെയും പറ്റിയുള്ള സന്ദേശമാണി
ത്. ബാബിലോണിലെരാജാവായ നെബൂഖ
ദ്നേസർ അവരെ തോല്പിച്ചു.

യഹോവ പറയുന്നു, "ചെന്ന് കേദാർഗോത്ര
ത്തെ ആക്രമിക്കുക. കിഴക്കിന്റെജനതയെ നശി
പ്പിക്കുക.
29അവരുടെ കൂടാരങ്ങളും കാലിക്കൂട്ടവും കവ
ർന്നെടുക്കപ്പെടും. അവരുടെ കൂടാരവും അവ
രുടെ സമ്പത്തുക്കളും ചുമന്നുകൊണ്ടു പോക
പ്പെടും. ഒട്ടകങ്ങളെ ശത്രു കൊണ്ടുപോകും.
ആളുകൾ അവരോട് ഇങ്ങനെ ആക്രോശിക്കും.
'ഞങ്ങൾക്കു ചുറ്റിലും ഭീകര സംഭവങ്ങൾ നട
ക്കുന്നു.'
30വേഗം ഓടിപ്പോവുക! ഹാസോരുകാരേ,
ഒളിക്കാൻ നല്ലൊരിടം തേടുക." യഹോവയിൽ
നിന്നുള്ളതാണ് ഈ സന്ദേശം, "നെബൂഖദ്നേ
സർ നിങ്ങൾക്കെതിരെ ഗൂഢാലോചന നട
ത്തുന്നു. അവൻ നിങ്ങളെ തോല്പിക്കാൻ സമർ
ത്ഥമായ ഒരു പദ്ധതിയിടുന്നു.
31സുരക്ഷിതത്വം അനുഭവിക്കുന്ന ഒരു രാഷ്ട്ര
മുണ്ട്. ആ രാഷ്ട്രത്തിന് സുരക്ഷിതത്വം അനുഭ
വപ്പെടുന്നു. അതിന് സ്വയം രക്ഷിക്കാൻ വേലി
യോ കവാടങ്ങളോ ഇല്ല. അതിന്റെയടുത്ത്
ആരും വസിക്കുന്നില്ല. യഹോവ പറയുന്നു,
'ആ രാജ്യത്തെ ആക്രമിക്കുക!'
32ശത്രു അവരുടെ ഒട്ടകങ്ങളെയും വലിയ
കാലിക്കൂട്ടങ്ങളെയും മോഷ്ടിക്കും. അവർ തങ്ങ
ളുടെ താടിയുടെ മൂല* മുറിക്കുന്നു. കൊള്ളാം,
അവരെ ഞാൻ ഭൂമിയുടെ വിദൂരകോണുകളി
ലേക്ക് ഓടിക്കും. എല്ലായിടത്തുനിന്നും അവർക്ക്
മാരകദുരിതങ്ങളും ഞാൻ വരുത്തും." യഹോവ
യിൽനിന്നുള്ളതായിരുന്നു ഈ സന്ദേശം.
33"ഹാസോർദേശം കാട്ടുനായ്ക്കൾ മാത്രം
വസിക്കുന്ന സ്ഥലമായിത്തീരും. ആരും അവിടെ
വസിക്കുകയില്ല. ഒരുത്തരും ആ സ്ഥലത്തു താമ
സിക്കുകയില്ല. അത് എന്നന്നേക്കും ഒരു തരിശു
നിലമായിത്തീരും."

---

**തങ്ങളുടെ താടിയുടെ മൂല** യെഹൂദർ അറബി
കളെപ്പോലെ തങ്ങളുടെതാടി മുറിക്കാറില്ല.

### ഏലാമിനെപ്പറ്റി ഒരു സന്ദേശം

34സിദെക്കീയാവ് യെഹൂദയിലെ രാജാവാ
യിരുന്നതിന്റെ ആദ്യകാലത്ത് യിരെമ്യാപ്ര
വാചകന് യഹോവയിൽനിന്നുള്ള ഈ സന്ദേ
ശം ലഭിച്ചു. ഏലാം രാജ്യത്തെപ്പറ്റിയുള്ള സന്ദേ
ശമാണിത്.
35സർവ്വശക്തനായ യഹോവ പറയുന്നു,
"ഏലാമിന്റെ വില്ല് ഞാൻ വൈകാതെ ഒടിക്കും.
വില്ലാണ് ഏലാമിന്റെ ശക്തമായ ആയുധം.
36ഏലാമിനെതിരെ ഞാൻ നാലു കാറ്റുകളെ
കൊണ്ടുവരും. ആകാശത്തിന്റെ, നാലുമൂലക
ളിൽ നിന്നാവും ഞാനവയെ കൊണ്ടുവരിക.
ഏലാമിലെ ജനങ്ങളെ ഈ നാലു കാറ്റുകളടി
ക്കുന്ന, ഭൂമിയിലെ എല്ലായിടങ്ങളിലേക്കും
ഞാനയയ്ക്കും. ഏലാമിന്റെ തടവുകാർ എല്ലാ
രാഷ്ട്രങ്ങളിലേക്കും കൊണ്ടുപോകപ്പെടും.
37ശത്രുക്കൾ നോക്കി നിൽക്കേ ഏലാമിനെ
ഞാൻ കഷണങ്ങളാക്കും. അവരെ കൊല്ലാനാഗ്ര
ഹിക്കുന്നവരുടെ മുമ്പിൽവച്ച് ഏലാമിനെ
ഞാൻ തകർക്കും. ഏലാമിന് ഞാൻ ഭീകരദുരി
തങ്ങൾ കൊണ്ടുവരും. എന്റെ കോപം എത്രയെ
ന്ന് അവരെ ഞാൻ കാണിക്കും." യഹോവയിൽ
നിന്നുള്ളതായിരുന്നു ഈ സന്ദേശം. "ഏലാ
മിനെ ഓടിക്കാൻ ഞാനൊരു വാളിനെ അയ
യ്ക്കും. അവരെയെല്ലാം ഞാൻ കൊന്നുതീരും
വരെ വാൾ അവരെ ഓടിക്കും.
38എനിക്കാണു നിയന്ത്രണമെന്ന് ഏലാമിനു
ഞാൻ കാണിച്ചു കൊടുക്കും. അവളുടെ രാജാ
വിനെയും ഉദ്യോഗസ്ഥന്മാരെയും ഞാൻ നശി
പ്പിക്കുകയും ചെയ്യും." യഹോവയിൽനിന്നുള്ള
തായിരുന്നു ഈ സന്ദേശം.
39"എന്നാൽ ഭാവിയിൽ, ഏലാമിനു ഞാൻ
നന്മ വരുത്തും." യഹോവയിൽ നിന്നുള്ളതായി
രുന്നു ഈ സന്ദേശം.

### ബാബിലോണിനെപ്പറ്റി ഒരു സന്ദേശം

50 ബാബിലോൺരാഷ്ട്രത്തെയും അവിടെ
ത്തെ ജനത്തെയുംപറ്റി യഹോവ പറ
ഞ്ഞ സന്ദേശം ഇതാകുന്നു. യിരെമ്യാവിലൂടെ
യാണ് യഹോവ ഇതു പറഞ്ഞത്.
2"സകല രാഷ്ട്രങ്ങളോടും ഇതു പ്രഖ്യാപി
ക്കുക! ഒരു കൊടി ഉയർത്തുകയും സന്ദേശം
പ്രഖ്യാപിക്കുകയും ചെയ്യുക! സന്ദേശം മുഴു
വനും പറയുക, 'ബാബിലോൺരാജ്യം പിടിക്ക
പ്പെടും. ബേൽദേവൻ നാണക്കേടിലെറിയപ്പെ
ടും. മേരോദാകുദേവൻ വളരെ ഭയപ്പെടും.
ബാബിലോണിലെ വിഗ്രഹങ്ങൾ നാണക്കേടി
ലെറിയപ്പെടും. അവളുടെ വിഗ്രഹങ്ങൾ ഭീതി
കൊണ്ടു നിറയ്ക്കപ്പെടും.'
3വടക്കു നിന്നൊരു രാഷ്ട്രം ബാബിലോ
ണിനെ ആക്രമിക്കും. ആ രാഷ്ട്രം ബാബിലോ
ണിനെ ഒരു ശൂന്യമരുഭൂമി പോലെയാക്കും. ഒരു
ത്തരും അവിടെ വസിക്കയില്ല. മനുഷ്യരും മൃഗ
ങ്ങളും അവിടെനിന്നും ഓടിപ്പോകും."
4യഹോവ പറയുന്നു, "അന്ന് യിസ്രായേൽ
ജനതയും യെഹൂദക്കാരും ഒന്നാകും. അവർ ഒരു
മിച്ചു കരഞ്ഞുകൊണ്ടേയിരിക്കും. ഒരുമിച്ചു
തന്നെ അവർ തങ്ങളുടെ ദൈവമാകുന്ന യഹോ
വയെ തേടുകയും ചെയ്യും.
5സീയോനിലേക്കുള്ള വഴി അവർ തേടും.
ആ ദിശയിലേക്കവർ പോകാൻ തുടങ്ങും. ആളു
കൾ പറയും, 'വരൂ നമുക്കു യഹോവയോടു
ചേരാം. നിത്യമായൊരുടമ്പടി നമുക്കുണ്ടാക്കാം.'
ഒരിക്കലും മറക്കപ്പെടാത്തൊരു ഉടമ്പടി നമുക്കു
ണ്ടാക്കാം.
6നഷ്ടപ്പെട്ട ചെമ്മരിയാടുകളെപ്പോലെയാ
യിരുന്നു എന്റെ ജനം. അവരുടെ ഇടയന്മാർ
അവരെ തെറ്റായ വഴിയേ നയിച്ചു. പർവ്വതങ്ങ
ളിലും കുന്നുകളിലും നേതാക്കൾ അവരെ ഉഴലു
മാറാക്കി. തങ്ങളുടെ വിശ്രമസങ്കേതം അവർ
മറന്നു.
7അവരെ കണ്ടവരെല്ലാം അവരെ ഉപദ്രവിച്ചു.
ആ ശത്രുക്കൾ 'ഞങ്ങളൊരു തെറ്റും ചെയ്തില്ല.'
എന്നു പറയുകയും ചെയ്തു. അവർ യഹോവ
യ്ക്കെതിരെ പാപം ചെയ്തു. യഹോവയാ
യിരുന്നു അവരുടെ യഥാർത്ഥ വിശ്രമസ്ഥലം.
അവരുടെ പിതാക്കന്മാർ ആശ്രയിച്ച ദൈവം
യഹോവയാകുന്നു.
8ബാബിലോണിൽനിന്ന് ഓടിപ്പോവുക.
ബാബിലോൺകാരുടെ ദേശം വിടുക. ആട്ടിൻ
പറ്റത്തെ നയിക്കുന്ന ആടുകളെ പോലെയാ
കുക.
9വടക്കുനിന്നും നിരവധി രാഷ്ട്രങ്ങളെ ഞാൻ
ഒരുമിച്ചു കൊണ്ടുവരും. ഈ രാഷ്ട്രസംഘങ്ങൾ
ബാബിലോണിനെതിരെ യുദ്ധത്തിനൊരുങ്ങും.
ബാബിലോൺ വടക്കുനിന്നുള്ളവരുടെ അധീ
നതയിലാകും. അവർ ബാബിലോണിനു
നേർക്കു നിരവധി അമ്പുകളെയ്യും. വെറുംകൈ
യോടെ യുദ്ധത്തിൽനിന്നും മടങ്ങിവരാത്ത ഭട
ന്മാരെപ്പോലെയായിരിക്കും ആ അമ്പുകൾ.
10കൽദയരുടെ സകല സമ്പത്തും ശത്രു എടു
ക്കും." ആ ഭടന്മാർ അവർക്കാവശ്യമുള്ളതെല്ലാം
എടുക്കും. യഹോവയാണിതു പറഞ്ഞത്.
11"ബാബിലോണേ, നീ ഉല്ലസിച്ചാനന്ദിക്കു
ന്നു. എന്റെ ദേശം നീയെടുത്തിരിക്കുന്നു. മേച്ചി
ൽപ്പുറത്തെത്തിയ പശുക്കുട്ടിയെപ്പോലെ നീ
ചുറ്റും നൃത്തം വയ്ക്കുന്നു. കുതിരകളുടെ ആറ്റാ
ദശബ്ദംപോലെയാണ് നിന്റെ ചിരി.
12പക്ഷേ നിന്റെ അമ്മ വളരെ ലജ്ജിക്കും.
നിനക്കു ജന്മമേകിയ സ്ത്രീ ലജ്ജിതയാകും.
ബാബിലോൺ എല്ലാ രാഷ്ട്രങ്ങളുടെയും ഇട
യിൽ അപ്രധാനമാകും. അവൾ ഒരു ശൂന്യമരു
ഭൂമിയാകും.
13യഹോവ തന്റെ കോപം പ്രകടിപ്പിക്കും.
അതിനാൽ ആരുമവിടെ വസിക്കയില്ല. ബാബി
ലോൺ പൂർണ്ണമായും ശൂന്യമാകും. "ബാബി
ലോണിലൂടെ കടന്നുപോകുന്നവരൊക്കെ ഭയ
പ്പെടും. ഇതു നശിപ്പിക്കപ്പെട്ടതെത്ര മോശമായാ
ണെന്നു കാണുമ്പോൾ അവർ തങ്ങളുടെ തല
കുലുക്കും.
14ബാബിലോണിനെതിരെ യുദ്ധത്തിനു
തയ്യാറെടുക്കുക. വില്ലാളികളേ, ബാബിലോ
ണിനു നേർക്ക് അമ്പെയ്യുക. നിങ്ങളുടെ അമ്പു
കളൊന്നും വെറുതെ വയ്ക്കരുത്. ബാബി
ലോൺ യഹോവയ്ക്കെതിരെ പാപം ചെയ്തി
രിക്കുന്നു.
15ബാബിലോണിനു ചുറ്റുമുള്ള സൈനി
കരേ, വിജയാരവം മുഴക്കുക! ബാബിലോൺ
കീഴടങ്ങിയിരിക്കുന്നു! അവളുടെ മതിലുകളും
ഗോപുരങ്ങളും തകർക്കപ്പെട്ടിരിക്കുന്നു! യഹോ
വ അവർക്ക് തക്കതായ ശിക്ഷ നൽകുന്നു.
ബാബിലോണിന് അവളർഹിക്കുന്ന ശിക്ഷ
രാഷ്ട്രങ്ങൾ നൽകണം. അന്യരാഷ്ട്രങ്ങളോട്
അവൾ ചെയ്തത് അവളോടു ചെയ്യുക.
16ബാബിലോണുകാർ അവരുടെ വിത്തു
വിതയ്ക്കാനനുവദിക്കരുത്. അവരെ വിളവെടു
ക്കാനനുവദിക്കരുത്. ബാബിലോൺഭടന്മാർ

നിരവധിപേരെ തടവുകാരായി തങ്ങളുടെ
നഗരത്തിലേക്കു കൊണ്ടുവന്നു. ഇപ്പോൾ ശത്രു
ഭടന്മാർ വന്നിരിക്കുന്നു. അതിനാൽ തടവുകാർ
വീട്ടിലേക്കു മടങ്ങുകയാണ്. ആ തടവുകാർ
സ്വരാജ്യത്തേക്കു തിരിഞ്ഞോടുകയാണ്.
17രാജ്യമെമ്പാടും ചിതറിയ ആട്ടിൻപറ്റം പോ
ലെയാണ് യിസ്രായേൽ. സിംഹങ്ങൾ ഓടിച്ചു
വിട്ട ആടുകളെപ്പോലെയാണ് യിസ്രായേൽ.
അശ്ശൂർ രാജാവായിരുന്നു ആദ്യം ആക്രമിച്ച
സിംഹം. അതിൻെറ എല്ലുകൾ തകർത്ത അവ
സാന സിംഹം ബാബിലോൺരാജാവായ
നെബൂഖദ്നേസരും.”
18അതിനാൽ സർവ്വശക്തനായ യഹോവ,
യിസ്രായേലിൻെറ ദൈവം പറയുന്നു: “ബാബി
ലോൺ രാജാവിനെയും അവൻെറ ജനത്തെയും
ഞാൻ വൈകാതെ ശിക്ഷിക്കും. അശ്ശൂരിലെ
രാജാവിനെ ശിക്ഷിച്ചതുപോലെതന്നെ അവ
നെ ഞാൻ ശിക്ഷിക്കും.
19യിസ്രായേലിനെ ഞാൻ സ്വന്തം വയലുക
ളിലേക്കു തിരികെ കൊണ്ടുവരും. കർമ്മേൽ
പർവ്വതത്തിലും ബാശാൻെറ ദേശത്തും വള
രുന്ന ഭക്ഷണം അവൻതിന്നും. അവൻ നിറയെ
ഭക്ഷിക്കും. എഫ്രയീമിലെയും ഗിലെയാദിലെ
യും കുന്നുകളിൽ അവൻ ഭക്ഷിക്കും.”
20യഹോവ പറയുന്നു, “അന്ന് ജനം യിസ്രാ
യേലിൻെറ അപരാധം കണ്ടുപിടിക്കാൻ കഠി
നാദ്ധ്വാനം ചെയ്യും. പക്ഷേ ഒരപരാധവും
കാണാൻ അവർക്കു കഴിയില്ല. യെഹൂദയുടെ
പാപങ്ങൾ കണ്ടുപിടിക്കാനും ജനം ശ്രമിക്കും,
പക്ഷേ ഒരു പാപവും കണ്ടുപിടിക്കാനാവില്ല.
എന്തുകൊണ്ടെന്നാൽ, യിസ്രായേലിൽനിന്നും
യെഹൂദയിൽനിന്നും ഏതാനും ശിഷ്ടഭാഗത്തെ
ഞാൻ രക്ഷിക്കുന്നു. അവരുടെ പാപങ്ങളെല്ലാം
അവരോടു ഞാൻ പൊറുക്കുകയും ചെയ്യുന്നു.”
21യഹോവ പറയുന്നു, “മെറാഥയീംരാജ്യ
ത്തെ ആക്രമിക്കുക! പെക്കോദിൽ വസിക്കുന്ന
വരെ ആക്രമിക്കുക! അവരെ ആക്രമിക്കുക! അവ
രെകൊന്ന് പൂർണ്ണമായും നശിപ്പിക്കുക! ഞാൻ
കല്പിച്ചതെല്ലാം ചെയ്യുക!
22യുദ്ധാരവം രാജ്യത്തെമ്പാടും കേൾക്കാം.
ഭീകരമായ വിനാശത്തിൻെറ ശബ്ദമാണിത്.
23‘ഭൂമിയുടെ മുഴുവനും ചുറ്റിക’ എന്ന് ബാബി
ലോൺ വിളിക്കപ്പെട്ടു. എന്നാലിപ്പോൾ
‘ചുറ്റിക’ അടിച്ചുടയ്ക്കപ്പെട്ടിരിക്കുന്നു. രാഷ്ട്ര
ങ്ങളിൽ ഏറ്റവും നശിപ്പിക്കപ്പെട്ടതാണു ബാബി
ലോൺ.
24ബാബിലോൺ, നിനക്കായി ഞാനൊരു
കെണിയൊരുക്കിയിരുന്നു. അതറിയും മുമ്പേ
നീ അതിൽ കുടുങ്ങി. നീ യഹോവയ്ക്കെതിരെ
യുദ്ധം ചെയ്തു. അതിനാൽ നീ കണ്ടുപിടിക്ക
പ്പെടുകയും ചെയ്തു.
25സർവ്വശക്തനായ യഹോവയായ ദൈവം
തൻെറ കലവറമുറി തുറന്നിരിക്കുന്നു. തൻെറ
കോപത്തിൻെറ ആയുധങ്ങൾ അവൻ പുറത്തെ
ടുത്തിരിക്കുന്നു. ചെയ്യാൻ ജോലിയുള്ളതിനാ
ലാണവൻ ആ ആയുധങ്ങൾ പുറത്തെടുത്തത്.
കൽദയരുടെ ദേശത്ത് അവനു ജോലി ചെയ്യാ
നുണ്ട്.
26വിദൂരത്തുനിന്നും ബാബിലോണിനെതിരെ
വരിക. അവൾ ധാന്യം സൂക്ഷിച്ചിരിക്കുന്ന കല
വറകൾ തകർത്തു തുറക്കുക. ബാബിലോ
ണിനെ പൂർണ്ണമായും നശിപ്പിക്കുക. ഒരുത്തനെ
യും ജീവനോടെ വിടരുത്. അവളുടെ മൃതദേഹ
ങ്ങൾ വലിയ ധാന്യക്കൂമ്പാരം പോലെ കൂട്ടുക.
27ബാബിലോണിലെ കാളക്കുട്ടികളെയെല്ലാം
വധിക്കുക. അവർ അറുക്കപ്പെടട്ടെ. അവർ
പരാജിതരാകാനുള്ള കാലം വന്നിരിക്കുന്നു,
അതിനാലവർക്കു മഹാകഷ്ടം. അവർ ശിക്ഷി
ക്കപ്പെടാനുള്ള സമയമായിരിക്കുന്നു.
28മനുഷ്യർ ബാബലോണിൽനിന്നും ഓടി
പ്പോവുകയാണ്. അവർ ആ രാജ്യത്തുനിന്നും
രക്ഷപ്പെടുകയാണ്. അവർ സീയോനിലേക്കു
വരികയാണ്. യഹോവ ചെയ്യുന്ന കാര്യങ്ങളെ
പ്പറ്റി അവർ എല്ലാവരോടും പറയുകയാണ്.
യഹോവ ബാബിലോണിന് അതർഹിക്കുന്ന
ശിക്ഷ നൽകുന്നെന്ന് അവർ ജനങ്ങളോടു പറ
യുന്നു. യഹോവയുടെആലയം ബാബിലോൺ
തകർത്തു. അതിനാൽ യഹോവയിപ്പോൾ
ബാബിലോൺ തകർക്കുന്നു.
29“അമ്പെയ്ത്തുകാരെ വിളിച്ചുവരുത്തുക.
ബാബിലോണിനെ ആക്രമിക്കാൻ അവരോടു
പറയുക. നഗരത്തെ വളയാൻ അവരോടു പറ
യുക. ഒരുവനെയും രക്ഷപ്പെടാനനുവദിക്കരുത്.
അവൾ ചെയ്തിരിക്കുന്ന തിന്മകൾക്കു തക്ക
പ്രതിഫലം കൊടുക്കുക. അവൾ മറ്റു രാജ്യങ്ങ
ളോടു ചെയ്തത് അവളോടു ചെയ്യുക. ബാബി
ലോൺ യഹോവയെ ആദരിക്കുന്നില്ല. യിസ്രാ
യേലിൻെറ വിശുദ്ധനോടു ബാബിലോൺ പരു
ഷമായിരുന്നു. അതിനാൽ ബാബിലോണിനെ
ശിക്ഷിക്കുക.
30ബാബിലോണിൻെറ ചെറുപ്പക്കാർ തെരു
വുകളിൽ കൊല്ലപ്പെടും. അവളുടെ ഭടന്മാരെ
ല്ലാം അന്നു മരിക്കും.” യഹോവ പറയുന്നതാണ്
ഇക്കാര്യങ്ങൾ.
31“ബാബിലോൺ, നീ വളരെ അഹങ്കാരി.
ഞാൻ നിനക്ക് എതിരുമാണ്.” നമ്മുടെ യജമാന
നായ, സർവ്വശക്തനായ യഹോവ ഇക്കാര്യ
ങ്ങൾ പറയുന്നു, “ഞാൻ നിനക്കെതിരാകുന്നു,
നീ ശിക്ഷിക്കപ്പെടേണ്ട സമയം വന്നിരിക്കുന്നു.
32അഹങ്കാരിയായ ബാബിലോൺ തകർന്നു
വീഴും. ആരും എഴുന്നേൽക്കാൻ അവളെ സഹാ
യിക്കില്ല. അവളുടെ പട്ടണങ്ങളിൽ ഞാൻ തീ
കൊളുത്തും. ആ അഗ്നി അവൾക്കു ചുറ്റി
ലുമുള്ള സകലത്തിനെയും നശിപ്പിക്കും.”
33സർവ്വശക്തനായ യഹോവ പറയുന്നു:
“യിസ്രായേലിൻെറയും യെഹൂദയുടെയും ജന
ങ്ങൾ അടികമകളാകുന്നു. ശത്രു അവരെ പിടി
ച്ചു, ശത്രു യിസ്രായേലിനെ വിടുകയുമില്ല.
34പക്ഷേ ദൈവം ആ ജനത്തെ തിരികെ
കൊണ്ടുവരും. സർവ്വശക്തനായ ദൈവമായ
യഹോവ എന്നാകുന്നു അവൻെറ പേര്. അവൻ
അവർക്കുവേണ്ടി ശക്തമായി പ്രതിരോധിക്കും.
ആ ദേശത്തിനു വിശ്രമം നൽകുന്നതിന് അവൻ
അവരെ പ്രതിരോധിക്കും. എന്നാൽ ബാബി
ലോണിൽ വസിക്കുന്നവർക്ക് ഒരു വിശ്രമവു
മുണ്ടായിരിക്കില്ല.”
35യഹോവ പറയുന്നു, “വാളേ, ബാബി
ലോൺവാസികളെ വധിക്കുക. വാളേ, രാജാ
വിൻെറ ഉദ്യോഗസ്ഥന്മാരെയും ബാബിലോ
ണിലെ ജ്ഞാനികളെയും വധിക്കുക.
36വാളേ, ബാബിലോണിലെ പുരോഹിതരെ
വധിക്കുക. ആ പുരോഹിതർ ഭോഷന്മാരെപ്പോ
ലെയായിരിക്കും. വാളേ, ബാബിലോണിലെ
ഭടന്മാരെ വധിക്കുക. ആ ഭടന്മാർ ഭയം നിറഞ്ഞ
വരാകുന്നു.
37വാളേ, ബാബിലോണിലെ കുതിരകളെ
കൊല്ലുകയും തേരുകൾ തകർക്കുകയും ചെ
യ്യുക. അന്യരാജ്യങ്ങളിൽ നിന്നുള്ള വാടകപ്പോ

രാളികളെ കൊല്ലുക. അവർ സ്ത്രീകളെപ്പോ
ലെ ഭയപ്പെടും. വാളേ, ബാബിലോണിലെ
നിധികളെ നശിപ്പിക്കുക. ആ നിധികൾ എടു
ക്കപ്പെടും.
38വാളേ, ബാബിലോണിലെ ജലാശയങ്ങളെ
ആക്രമിക്കുക. ആ ജലാശയങ്ങൾ വറ്റിവരളും.
ബാബിലോണിന് നിരവധി വിഗ്രഹങ്ങളുണ്ട്.
ബാബിലോണുകാർ ഭോഷന്മാരെന്നാണ് ആ
വിഗ്രഹങ്ങൾ കാണിക്കുന്നത്. അതിനാൽ അവ
ർക്കു ദോഷങ്ങൾ സംഭവിക്കും.
39ബാബിലോണിൽ ഇനിയൊരിക്കലും ജനം
നിറയുകയില്ല. കാട്ടുനായ്ക്കളും ഒട്ടകപ്പക്ഷി
കളും മറ്റു മരുജീവികളും അവിടെ വസിക്കും.
പക്ഷേ ഒറ്റ മനുഷ്യനും അവിടെയിനിയും വസി
ക്കയില്ല. 40സൊദോമിനെയും ഗൊമോരയെയും
അതിനു ചുറ്റുമുള്ളപട്ടണങ്ങളെയും മുഴുവൻ
ദൈവം തകർത്തു. ആ പട്ടണങ്ങളിലിപ്പോൾ
ആരും ജീവിക്കുന്നില്ല. അതേപോലെ ബാബി
ലോണിലും ആരും ജീവിക്കയില്ല. ഇനിയാരും
ഒരിക്കലും അവിടെ താമസിക്കാൻ പോകയു
മില്ല.
41ഇതാ, ചിലർ വടക്കുനിന്നും വരുന്നു. ശക്ത
മായൊരു രാഷ്ട്രത്തിൽ നിന്നാണവരുടെ വരവ്.
ലോകത്തിൻെറ നാനാഭാഗത്തുനിന്നും നിര
വധി രാജാക്കന്മാർ ഒരുമിച്ചു വരുന്നു.
42അവരുടെ സൈന്യത്തിനു വില്ലുകളും കുന്ത
ങ്ങളുമുണ്ട്. ഭടന്മാർ ക്രൂരന്മാരാകുന്നു. അവർക്കു
കരുണയില്ല. ഭടന്മാർ കുതിരപ്പുറത്തു കയറി
വരുന്നു, അതിൻെറ ശബ്ദം കടലിരമ്പുന്നതു
പോലെ ഉച്ചത്തിലും. അവർ യുദ്ധസന്നദ്ധ
രായി സ്വന്തംസ്ഥാനങ്ങളിൽ നിൽക്കുന്നു.
ബാബിലോൺനഗരമേ, അവർ നിന്നെ ആക്ര
മിക്കാൻ തയ്യാറായി നിൽക്കുന്നു.
43ബാബിലോൺരാജാവ് ആ സൈന്യങ്ങളെ
പ്പറ്റി കേട്ടു. അയാൾ വല്ലാതെ പരിഭ്രമിച്ചു.
കൈകൾ അനക്കാൻ കഴിയാത്ത തരത്തിൽ
അവൻ ഭയന്നു. അയാളുടെ വയറിനെ ഈറ്റു
നോവനുഭവിക്കുന്നവളെപ്പോലെ ഭയം മുറിപ്പെ
ടുത്തി."
44യഹോവ പറയുന്നു, "ചിലപ്പോൾ ഒരു
സിംഹം യോർദ്ദാൻനദിക്കരയിലെ പൊന്തക്കാ
ട്ടിൽനിന്നും വന്നേക്കാം. ആ സിംഹം ജനങ്ങൾ
മൃഗങ്ങളെ മേയ്ക്കുന്ന വയലിലേക്കു ചെല്ലു
കയും ആ മൃഗങ്ങൾ ഓടിപ്പോവുകയും ചെയ്
തേക്കാം. ഞാൻ ആ സിംഹത്തെപ്പോലെയായി
രിക്കും. ബാബിലോണിനെ ഞാനതിൻെറ ദേശ
ത്തുനിന്നും ഓടിക്കും. ഇതിനായി ഞാനാരെ
തെരഞ്ഞെടുക്കണം? എന്നെപ്പോലെ ആരുമില്ല.
എന്നെ വെല്ലുവിളിക്കാനും ആർക്കുമാവില്ല.
അതിനാൽ ഞാനിതു ചെയ്യും. എന്നെ ഓടി
ക്കാൻ ഒരിടയനും വരികയില്ല. ബാബിലോൺ
കാരെ ഞാൻ ഓടിച്ചുവിടും."
45ബാബിലോണിനോടു ചെയ്യാൻ യഹോവ
എന്താസൂത്രണം ചെയ്തിരിക്കുന്നുവെന്നു
ശ്രദ്ധിക്കുക. ബാബിലോണുകാരോട് യഹോവ
എന്തു ചെയ്യാനാണു നിശ്ചയിച്ചിരിക്കുന്ന
തെന്നു കാണുക. ബാബിലോണിൻെറ ആട്ടിൻ
പറ്റത്തിൻെറ കിടാവുകളെ ശത്രു വലിച്ചി ഴച്ചു
കൊണ്ടുപോകുമെന്നു ഞാൻ പ്രതിജ്ഞ ചെയ്യു
ന്നു. തങ്ങൾ ചെയ്തപ്രവൃത്തികൾ മൂലം
ബാബിലോൺ ശൂന്യമായ പുൽമേടാവുകയും
ചെയ്യും.
46ബാബിലോൺ വീഴും, ആ വീഴ്ച ഭൂമിയെ
വിറപ്പിക്കുകയും ചെയ്യും. സകലരാഷ്ട്രങ്ങളി
ലുമുള്ളവർ ബാബിലോണിൻെറ വിനാശത്തെ
പ്പറ്റി കേൾക്കും.

51 യഹോവ പറയുന്നു, "ഞാനൊരു ശക്ത
മായ കാറ്റടിപ്പിക്കും. ബാബിലോണിനും
'ലെബ്കെമ്മായി'യിലെ നേതാക്കൾക്കുമെ
തിരെ ഞാൻ അതടിപ്പിക്കും.
2ബാബിലോണിനെ പാറ്റിക്കൊഴിക്കാൻ
ഞാൻ ആളുകളെ അയയ്ക്കും. അവർ ബാബി
ലോണിനെ തരംതിരിക്കും. അവർ ബാബിലോ
ണിൽനിന്ന് സർവ്വതും കൊണ്ടുപോകും. സൈ
ന്യങ്ങൾ നഗരത്തെ വലയം ചെയ്യുകയും തുട
ർന്ന് വൻ വിനാശമുണ്ടാവുകയും ചെയ്യും.
3ബാബിലോൺ ഭടന്മാർ തങ്ങളുടെ വില്ലു
കളോ അമ്പുകളോ ഉപയോഗിക്കില്ല. ആ ഭട
ന്മാർ തങ്ങളുടെ ആയുധങ്ങൾ ധരിക്കുകപോ
ലുമില്ല. ബാബിലോണിലെ യുവാക്കളെ
ച്ചൊല്ലി വ്യസനിക്കരുത്. അവളുടെ സൈന്യ
ത്തെ പൂർണ്ണമായും നശിപ്പിക്കുക.
4ബാബിലോൺ ഭടന്മാർ കൽദയദേശത്തു
കൊല്ലപ്പെടും. ബാബിലോണിലെ തെരുവു
കളിൽ അവർക്ക് മാരകമായി മുറിവേൽക്കും."
5സർവ്വശക്തനായ യഹോവ യിസ്രായേലി
നെയും യെഹൂദയെയും ഒരു വിധവയെ
പ്പോലെ ഏകയായി വിടുകയില്ല. ദൈവം അവ
രെ കൈവിടുകയില്ല. ഇല്ല! അവർ, യിസ്രാ
യേലിൻെറ വിശുദ്ധനെ വിട്ടുപോകുന്നതിൻെറ
അപരാധമുള്ളവരാകുന്നു. അവർ അവനെ
വിട്ടു, പക്ഷേ, അവൻ അവരെ കൈവിട്ടില്ല.
6ബാബിലോണിൽനിന്നും ഓടിപ്പോവുക.
നിങ്ങളുടെ ജീവിതം രക്ഷിക്കാൻ ഓടിപ്പോ
വുക! ബാബിലോണിൻെറ പാപങ്ങളാൽ വധി
ക്കപ്പെടാൻ നിന്നുകൊടുക്കരുത്! ബാബിലോ
ണുകാരുടെ ദുഷ്പ്രവൃത്തികൾക്ക് യഹോവ
അവരെ ശിക്ഷിക്കുന്ന സമയമായിരിക്കുന്നു.
അർഹിക്കുന്ന ശിക്ഷ ബാബിലോണിനു കിട്ടും.
7യഹോവയുടെ കൈയിലെ സ്വർണ്ണക്കോപ്പ
പോലെയായിരുന്നു ബാബിലോൺ. മുഴുവൻ
ലോകത്തെയും ബാബിലോൺ കുടിയന്മാ
രാക്കി. രാഷ്ട്രങ്ങൾ ബാബിലോണിൻെറ
വീഞ്ഞു കുടിച്ച് ഉന്മാദികളെപ്പോലെ പെരു
മാറി.
8എന്നാൽ ബാബിലോൺ പെട്ടെന്നു വീണു
ടയും. അവൾക്കായി വിലപിക്കുക! അവളുടെ
വേദനയ്ക്കു മരുന്നുകൊണ്ടുവരിക! അവൾ
സുഖപ്പെട്ടേക്കാം!
9നമ്മൾ ബാബിലോണിനെ സുഖപ്പെടു
ത്താൻ ശ്രമിച്ചു. പക്ഷേ അവളെ സുഖപ്പെടു
ത്താനാവില്ല. അതിനാൽ നമുക്കവളെ കൈ
യൊഴിയാം, നമുക്ക് നമ്മുടെ രാജ്യത്തേക്ക്
പോകാം. സ്വർഗ്ഗസ്ഥനായ ദൈവം ബാബി
ലോണിൻെറ ശിക്ഷ നിശ്ചയിക്കും. ബാബിലോ
ണിന് എന്തു സംഭവിക്കുമെന്ന് അവൻ നിശ്ച
യിക്കും.
10യഹോവ നമ്മോടു പ്രതികാരം ചെയ്തി
രിക്കുന്നു. വരൂ, നമുക്കു സീയോനിൽ അതേപ്പറ്റി
പറയാം. നമ്മുടെ ദൈവമാകുന്ന യഹോവ
ചെയ്തിരിക്കുന്ന കാര്യങ്ങളെപ്പറ്റി നമുക്കു
പറയാം.
11അമ്പുകൾക്കു മൂർച്ചകൂട്ടുക! പരിചകളെടു
ക്കുക! മേദ്യയിലെ രാജാക്കന്മാരെ യഹോവ
ഇളക്കി. ബാബിലോണിനെ നശിപ്പിക്കുന്നതി
നാണ് അവൻ അവരെ ഇളക്കിയിരുന്നത്.
ബാബിലോൺജനതയ്ക്ക് അവരർഹിക്കുന്ന
ശിക്ഷ യഹോവ നൽകും. ബാബിലോണിൽ

നിന്നുള്ള സൈന്യം യെരൂശലേമിൽ യഹോവ
യുടെ ആലയം നശിപ്പിച്ചു. അതിനാൽ
യഹോവ അവർക്കു കിട്ടേണ്ട ശിക്ഷ നൽകും.
12ബാബിലോണിൻെറ മതിലിനു നേർക്ക് ഒരു
കൊടി ഉയർത്തുക. കൂടുതൽ കാവൽക്കാരെ
കൊണ്ടുവരിക. പാറാവുകാരെ യഥാസ്ഥാ
നത്തു നിർത്തുക. ഒരു രഹസ്യആക്രമണത്തി
നൊരുങ്ങുക. യഹോവ താൻ ആസൂത്രണം
ചെയ്തപോലെ പ്രവർത്തിക്കും. ബാബിലോ
ൺജനതയ്ക്കെതിരെ താൻ ചെയ്യുമെന്നു പറ
ഞ്ഞിട്ടുള്ളത് അവൻ പ്രവർത്തിക്കും.
13ബാബിലോണേ, നീ വെള്ളത്തിനു വളരെ
യടുത്തു വസിക്കുന്നു. നിനക്കു വളരെ നിധി
സമ്പത്തുണ്ട്. പക്ഷേ ഒരു രാഷ്ട്രമെന്ന നില
യിലുള്ള നിൻെറ അന്ത്യം വന്നിരിക്കുന്നു. നീ
നശിക്കപ്പെടാനുള്ള സമയമായിരിക്കുന്നു.
14സർവ്വശക്തനായ യഹോവ തൻെറ നാമ
ത്തിൽ ഈ വാഗ്ദാനം ചെയ്തു: “ബാബിലോ
ണേ, നിന്നെ ഞാൻ നിരവധി ശത്രുഭടന്മാരെ
ക്കൊണ്ടു നിറയ്ക്കും. അവർ ഒരു സംഘംവെട്ടു
ക്കിളികളെപ്പോലെയായിരിക്കും. അവർ നിന
ക്കെതിരെ യുദ്ധം ജയിക്കും. പിന്നെ അവർ
നിൻെറമേൽ നിന്ന് വിജയാരവം മുഴക്കും.”
15യഹോവ തൻെറ മഹാശക്തിയുപയോഗി
ക്കുകയും ഈ ഭൂമിയെ സൃഷ്ടിക്കുകയും
ചെയ്തു. അവൻ തൻെറ ജ്ഞാനത്തെ ഈ
ലോകസൃഷ്ടിക്കായി ഉപയോഗിച്ചു. തൻെറ
ധാരണാശക്തിയെ അവൻ ആകാശത്തെവിതാ
നിക്കാനുപയോഗിച്ചു.
16അവൻ ഇടിമുഴക്കുമ്പോൾ ആകാശത്തിലെ
ജലം അലറുന്നു. ഭൂമിയെ പൊതിഞ്ഞ് അവൻ
മേഘങ്ങളെ അയച്ചു. മഴയോടൊപ്പം അവൻ
മിന്നലിനെ അയയ്ക്കുന്നു. തൻെറ കലവറക
ളിൽനിന്നുമവൻ കാറ്റിനെ കൊണ്ടുവരുന്നു.
17എന്നാൽ മനുഷ്യരത്രമാത്രം ഭോഷന്മാരാ
കുന്നു. ദൈവം ചെയ്തിരിക്കുന്നതെന്തെന്ന്
അവർക്കു മനസ്സിലാകുന്നില്ല. ശില്പികൾ വ്യാജ
ദൈവങ്ങളുടെ പ്രതിമകളുണ്ടാക്കുന്നു. ആ പ്രതി
മകൾ വെറും വ്യാജദൈവങ്ങൾ മാത്രം. ആ
ശില്പി എത്ര ഭോഷനെന്ന് അതു തെളിയിക്കുന്നു.
ആ പ്രതിമകൾക്കു ജീവനില്ല.
18ആ വിഗ്രഹങ്ങൾ വിലകെട്ടവ. മനുഷ്യരു
ണ്ടാക്കിയ ആ വിഗ്രഹങ്ങൾ വെറും വിഭ്രമം
മാത്രം. അവരുടെ ന്യായവിധിദിനം വരും. ആ
വിഗ്രഹങ്ങൾ നശിപ്പിക്കപ്പെടുകയും ചെയ്യും.
19എന്നാൽ യാക്കോബിൻെറ ഓഹരിയായ
വൻ ആ വിലകെട്ട പ്രതിമകളെപ്പോലെയല്ല.
മനുഷ്യർ ദൈവത്തെ സൃഷ്ടിക്കുന്നില്ല. ദൈവം
തൻെറ ജനത്തെ സൃഷ്ടിച്ചു. ദൈവം എല്ലാം
സൃഷ്ടിച്ചു. അവൻെറ നാമം സർവ്വശക്തനായ
യഹോവ എന്നാകുന്നു.

20യഹോവ പറയുന്നു, “ബാബിലോണേ, നീ
എൻെറ ചുറ്റികയാകുന്നു. രാഷ്ട്രങ്ങളെ അടി
ക്കാൻ ഞാൻ നിന്നെ ഉപയോഗിച്ചു. രാജധാനി
കളെ തകർക്കാൻ ഞാൻ നിന്നെ ഉപയോഗിച്ചു.
21കുതിരയേയും കുതിരക്കാരനെയും ഇടി
ക്കാൻ ഞാൻ നിന്നെ ഉപയോഗിച്ചു. തേരിനെ
യും തേരാളിയെയും അടിച്ചുടയ്ക്കാൻ ഞാൻ
നിന്നെ ഉപയോഗിച്ചു.
22പുരുഷന്മാരെയും സ്ത്രീകളെയും അടിച്ചു
ടയ്ക്കാൻ ഞാൻ നിന്നെ ഉപയോഗിച്ചു. വൃദ്ധ
ന്മാരെയും യുവാക്കളെയും അടിച്ചുടയ്ക്കാൻ
ഞാൻ നിന്നെ ഉപയോഗിച്ചു. യുവാക്കന്മാ
രെയും യുവതികളെയും അടിച്ചുടയ്ക്കാൻ
ഞാൻ നിന്നെ ഉപയോഗിച്ചു.
23ഇടയന്മാരെയും ആട്ടിൻപറ്റത്തെയും അടി
ച്ചുടയ്ക്കാൻ ഞാൻ നിന്നെ ഉപയോഗിച്ചു.
കൃഷിക്കാരെയും പശുക്കളെയും അടിച്ചുട
യ്ക്കാൻ ഞാൻ നിന്നെ ഉപയോഗിച്ചു. ഭരണാ
ധിപന്മാരെയും ഉദ്യോഗസ്ഥന്മാരെയും അടിച്ചു
ടയ്ക്കാൻ ഞാൻ നിന്നെ ഉപയോഗിച്ചു.
24പക്ഷേ, ബാബിലോണിന് ഞാൻ പകരം
തരും. അവർ സീയോനിനോടു ചെയ്ത തിന്മക
ൾക്ക് സകല ബാബിലോണുകാരെയും ഞാൻ
ശിക്ഷിക്കും. യെഹൂദാ, നിൻെറ മുമ്പിൽവച്ച്
ഞാനവരെ ശിക്ഷിക്കും.” യഹോവ പറഞ്ഞതാ
ണ് ഈ കാര്യങ്ങൾ.
25യഹോവ പറയുന്നു, “ബാബിലോണേ, നീ
വിനാശകപർവ്വതമാകുന്നു. ഞാൻ നിനക്കെതി
രുമാണ്. ബാബിലോണേ, നീ രാജ്യത്തെ മുഴു
വൻ നശിപ്പിച്ചു. ഞാൻ നിനക്കെതിരുമാണ്,
നിനക്കെതിരെ ഞാനെൻെറ കൈനിവർക്കും.
കൊടുമുടികളിൽനിന്ന് നിന്നെ ഞാനുരുട്ടി
യിടും. നിന്നെ ഞാൻ കത്തിയെരിഞ്ഞ പർവ്വത
മാക്കും.
26കെട്ടിടത്തിൻെറ അടിത്തറയ്ക്കായി ആരും
ബാബിലോണിൽനിന്ന് ഒരു കല്ലു പോലും
എടുക്കയില്ല. മൂലക്കല്ലിനു പറ്റിയ വലിയ കല്ലു
കളൊന്നും ജനം കാണുകയില്ല. എന്തെന്നാൽ
നിൻെറ നഗരം എന്നേക്കും തകർന്ന പാറകളുടെ
ഒരു കൂമ്പാരം മാത്രമായിരിക്കും.” യഹോവ പറ
ഞ്ഞതാണ് ഈ കാര്യങ്ങൾ.
27“ദേശത്ത് യുദ്ധപതാക ഉയർത്തുക. സകല
രാഷ്ട്രങ്ങളിലും കാഹളം മുഴക്കുക. രാഷ്ട്ര
ങ്ങളെ ബാബിലോണിനെതിരെ യുദ്ധത്തിനൊ
രുക്കുക! അറാറാത്ത്, മിന്നി, അസ്കെനാസു
രാജ്യങ്ങളെ ബാബിലോണിനോടു യുദ്ധം
ചെയ്യാൻ വിളിക്കുക. അവൾക്കെതിരെ പട
നയിക്കാൻ ഒരു സേനാനായകനെ തെരഞ്ഞെ
ടുക്കുക. വെട്ടുക്കിളിക്കൂട്ടത്തെപ്പോലെ നിരവധി
കുതിരകളെ അയയ്ക്കുക.
28രാഷ്ട്രങ്ങളെ അവൾക്കെതിരെ യുദ്ധത്തി
നൊരുക്കുക. മേദ്യയിലെ രാജാക്കന്മാരെ തയ്യാ
റാക്കുക. അവരുടെ ഭരണാധിപന്മാരെയും
പ്രധാന ഉദ്യോഗസ്ഥന്മാരെയും മുഴുവൻ തയ്യാ
റാക്കുക. അവർ ഭരിക്കുന്ന സകല രാജ്യങ്ങളെ
യും ബാബിലോണിനെതിരെ യുദ്ധത്തിനാ
യൊരുക്കുക.
29ദേശം വേദനയാൽ എന്നപോലെ വിറച്ചു
തുള്ളും. യഹോവ ബാബിലോണിനോടു
ചെയ്യാനുദ്ദേശിച്ചത് ചെയ്യുമ്പോൾ അവ വിറ
യ്ക്കും. ബാബിലോണിനെ ഒരു ശൂന്യമരുഭൂമി
യാക്കുകയായിരുന്നു യഹോവയുടെ പദ്ധതി.
ആരും അവിടെ വസിക്കുകയില്ല.
30ബാബിലോണിൻെറ ഭടന്മാർ പോരാട്ടമവ
സാനിപ്പിച്ചു. അവർ തങ്ങളുടെ കോട്ടകളിൽ
തങ്ങുന്നു. അവരുടെ ശക്തി പോയിരിക്കുന്നു.
അവർ പരിഭ്രമിച്ച സ്ത്രീകളെ പോലെയായി
രിക്കുന്നു. ബാബിലോണിലെ വീടുകൾ കത്തു
കയാണ്. അവളുടെ കവാടങ്ങളുടെ സാക്ഷകൾ
ഒടിഞ്ഞിരിക്കുന്നു.
31ഒരു ദൂതൻ മറ്റൊരുവനു പിന്നാലെ. ദൂതൻ
ദൂതനെ പിന്തുടരുന്നു. അവർ ബാബിലോ
ണിലെ രാജാവിനോടു അവൻെറ മുഴുവൻ
നഗരവും കീഴടക്കപ്പെട്ടുവെന്ന് പ്രഖ്യാപിക്കും.
32കടത്തുകടവുകൾ കീഴടക്കപ്പെട്ടിരിക്കുന്നു.
ചതുപ്പുനിലങ്ങൾക്കു തീ പിടിച്ചിരിക്കുന്നു.

ബാബിലോണിൻെറ ഭടന്മാർ മുഴുവൻ ഭയന്നി
രിക്കുന്നു."
33സർവ്വശക്തനായ യഹോവ, യിസ്രായേൽ
ജനതയുടെ ദൈവം പറയുന്നു: "ബാബിലോൺ
ഒരു മെതിക്കളം പോലെ. വിളവെടുപ്പുകാലത്ത്
ധാന്യവും പതിരും വേർതിരിക്കാൻ അവിടെ
ജനം കറ്റയടിക്കുന്നു. ബാബിലോണിനെ അടി
ക്കാനുള്ള സമയം അടുത്തിരിക്കുകയും
ചെയ്യുന്നു."
34സീയോൻജനത പറയും, "ബാബിലോൺ
രാജാവായ നെബൂഖദ്നേസ്സർ നമ്മെ മുമ്പു
തകർത്തു. മുമ്പ് നെബൂഖദ്നേസ്സർ നമ്മെ മുറി
വേല്പിച്ചു. പണ്ട് അവൻ നമ്മുടെ ആളുകളെ
കൊണ്ടുപോയി. നമ്മൾ ഒരു ശൂന്യഭരണിപോ
ലെയായിത്തീർന്നു. നമുക്കുണ്ടായിരുന്ന നല്ല
തെല്ലാം അവൻ കൊണ്ടുപോയി. വയറു നിറ
യുംവരെ എല്ലാം തിന്നുന്ന ഒരു രാക്ഷസരൂപി
യെപ്പോലെയായിരിക്കുന്നു അവൻ. അവൻ
നമുക്കുള്ള നല്ലതെല്ലാം എടുക്കുകയും നമ്മെ
എറിഞ്ഞുകളയുകയും ചെയ്തു.
35നമ്മെ മുറിവേല്പിക്കാൻ ബാബിലോൺ
ഭീകരകൃത്യങ്ങൾ ചെയ്തു. ഇപ്പോളതെല്ലാം
ബാബിലോണിന് സംഭവിക്കട്ടെ എന്നു ഞാനാ
ശിക്കുന്നു." സീയോനിൽ വസിക്കുന്നവരാണ്
അക്കാര്യങ്ങൾ പറഞ്ഞത്: "ബാബിലോണുകാർ
നമ്മുടെ ആളുകളെ കൊന്നതിൻെറ അപരാധ
മുള്ളവരാണ്. ഇപ്പോഴവർ സ്വന്തം പ്രവൃത്തിക്ക്
ശിക്ഷിക്കപ്പെടുകയാണ്." യെരൂശലേംനഗരം
ഇക്കാര്യങ്ങൾ പറയും.
36അതിനാൽ യഹോവ പറയുന്നു: "യെഹൂദാ,
നിന്നെ ഞാൻ പ്രതിരോധിക്കും. ബാബിലോൺ
ശിക്ഷിക്കപ്പെട്ടെന്നു ഞാൻ ഉറപ്പു വരുത്തും.
ബാബിലോണിൻെറ കടലിനെ ഞാൻ വറ്റിക്കു
കയും ഉറവകളെ വരണ്ടതാക്കുകയും ചെയ്യും.
37ബാബിലോൺ കെട്ടിടാവശിഷ്ടങ്ങളുടെ
ഒരു കൂമ്പാരമായിത്തീരും. ബാബിലോൺ കാട്ടു
നായ്ക്കളുടെ ആവാസ സ്ഥാനമാകും. ജനങ്ങൾ
ആ കൽക്കൂമ്പാരത്തെ നോക്കി അന്തംവിടും.
ബാബിലോണിനെപ്പറ്റി ചിന്തിക്കുമ്പോൾ തല
കുലുക്കും. ബാബിലോൺ ജനരഹിതമായ ഒരിട
മായിത്തീരും.
38"ബാബിലോണുകാർ ഗർജ്ജിക്കുന്ന സിംഹ
ക്കുട്ടികൾ. സിംഹക്കുട്ടികളെപ്പോലെ അവ മുര
ളുന്നു.
39അവർ ശക്തരായ സിംഹങ്ങളെപ്പോലെ
പെരുമാറുന്നു. അവർക്കു ഞാനൊരു വിരുന്നു
നൽകും. അവരെ ഞാൻ കുടിപ്പിച്ചു മത്തരാക്കും.
അവർ ചിരിച്ചുല്ലസിക്കും. പിന്നെ അവർ
എന്നെന്നേക്കുമായി ഉറങ്ങും. ഒരിക്കലും അവർ
ഉണരുകയില്ല." യഹോവ പറഞ്ഞതാണിക്കാര്യ
ങ്ങൾ.
40"ബാബിലോൺ കൊല്ലപ്പെടാൻ കാത്തു
നിൽക്കുന്ന കുഞ്ഞാടുകളെയും ആണാടുകളെ
യും കോലാടുകളെയും പോലെയാണ്. അവരെ
ഞാൻ അറവു ശാലയിലേക്കു നയിക്കും.
41"ശേശക്" തോല്പിക്കപ്പെടും. ഭൂമിയിലെ ഏറ്റ
വും മികച്ചതും അഹങ്കരിക്കുന്നതുമായ രാജ്യം
പ്രവാസികളാക്കപ്പെടും. അന്യരാഷ്ട്രക്കാർ ബാ
ബിലോണിനെ നോക്കുകയും കാണുന്ന കാഴ്ച
അവരെ ഭീതരാക്കുകയും ചെയ്യും.
42സമുദ്രം ബാബിലോണിനുമേൽ കയറും.
അതിൻെറ അലറുന്ന തിരകൾ അവളെ മൂടും.
43ബാബിലോണിൻെറ നഗരങ്ങൾ നശിപ്പി
ക്കപ്പെടുകയും ശൂന്യമാക്കപ്പെടുകയും ചെയ്യും.
ബാബിലോൺ വരണ്ട മരുഭൂമിയായിത്തീരും.
ആരും വസിക്കാത്ത ഒരു ദേശമായിത്തീരും അത്.
മനുഷ്യർ ബാബിലോണിലൂടെ സഞ്ചരിക്കുക
പോലുമില്ല.
44വ്യാജദൈവമാകുന്ന ബാലിനെ ബാബി
ലോണിൽ ഞാൻ ശിക്ഷിക്കും. അവൻ വിഴു
ങ്ങിയ മനുഷ്യരെ ഞാൻ ഛർദ്ദിപ്പിക്കും. ബാബി
ലോണിൻെറ ചുറ്റുമതിൽ വീഴും. അന്യരാഷ്ട്ര
ങ്ങൾ ബാബിലോണിലേക്കുള്ള വരവു നിർ
ത്തും.
45എൻെറ ജനമേ, ബാബിലോൺനഗരത്തിൽ
നിന്നു പുറത്തു കടക്കുക. നിങ്ങളുടെ ജീവൻ
രക്ഷിക്കാൻ ഓടുക. യഹോവയുടെ മഹാകോ
പത്തിൽനിന്നും ഓടിപ്പോവുക.
46എൻെറ ജനമേ, ഭയപ്പെടരുത്. കിംവദന്തി
കൾ പരന്നേക്കും, പക്ഷേ ഭയപ്പെടരുത്. ഈ
വർഷം ഒരു കിംവദന്തി വരുന്നു. അടുത്ത വർഷം
വേറൊന്ന്. രാജ്യത്ത് ഭീകരയുദ്ധം നടക്കുന്നെന്ന്
വാർത്തയുണ്ടായേക്കാം. ഭരണാധിപന്മാർ മറ്റു
ഭരണാധിപന്മാർക്കെതിരെ പോരാടുന്നുവെന്നു
വാർത്തയുണ്ടായേക്കാം.
47ബാബിലോണിലെ വ്യാജദൈവങ്ങളെ
ഞാൻ ശിക്ഷിക്കുന്ന കാലം തീർച്ചയായും വരും.
മുഴുവൻ ബാബിലോൺദേശവും അപമാനിത
മാകും. ആ നഗരത്തിലെ തെരുവുകളിൽ നിര
വധി ശവങ്ങൾ കിടക്കും.
48സ്വർഗ്ഗവും ഭൂമിയും അതിലുള്ള സകലതും
ബാബിലോണിനെപ്പറ്റി ആഹ്ലാദത്തോടെ ആർ
ത്തുവിളിക്കും. വടക്കു നിന്നുമൊരു സൈന്യം
വന്ന് ബാബിലോണിനെതിരെ യുദ്ധം ചെയ്ത
തിനാലാണവർ ആക്രോശിക്കുന്നത്." യഹോവ
യാണ് ഇക്കാര്യങ്ങൾ പറഞ്ഞത്.
49"യിസ്രായേൽജനതയെ ബാബിലോൺ
വധിച്ചു. ഭൂമിയിലെ എല്ലാ സ്ഥലത്തുനിന്നുമു
ള്ളവരെ ബാബിലോൺ കൊന്നു. അതിനാൽ
ബാബിലോൺ വീഴണം!
50നിങ്ങൾ വാളുകളിൽനിന്നും രക്ഷപെട്ടു.
നിങ്ങൾ തിടുക്കത്തിൽ ബാബിലോൺ വിടണം.
കാത്തു നിൽക്കരുത്! നിങ്ങളൊരു വിദൂരദേശ
ത്താണ്. പക്ഷേ നിങ്ങളെവിടെയായാലും
യഹോവയെ ഓർമ്മിക്കുക. യെരൂശലേമിനെ
യും ഓർമ്മിക്കുക.

51ഞങ്ങൾ യെഹൂദക്കാർ ലജ്ജിതർ. യഹോവ
യുടെ ആലയത്തിലെ വിശുദ്ധസ്ഥലങ്ങളിലേ
ക്കു വിദേശികൾ കടന്നിരിക്കുന്നതിനാൽ
ഞങ്ങൾ അപമാനിതരായിരിക്കുന്നു."
52യഹോവ പറയുന്നു, "ബാബിലോണിലെ
വിഗ്രഹങ്ങളെ ഞാൻ ശിക്ഷിക്കുന്ന കാലം വരു
ന്നു. അപ്പോൾ രാജ്യത്തെമ്പാടും മുറിവേറ്റവർ
കരയും.
53ബാബിലോൺ ആകാശംമുട്ടെ വളർന്നേ
ക്കാം. അവൾ തൻെറ കോട്ടകൾ ശക്തമാക്കിയേ
ക്കാം. പക്ഷേ ആ നഗരത്തിനെതിരെ പോരാ
ടാൻ ഞാൻ ആളുകളെ അയയ്ക്കും. അവർ
അവളെ നശിപ്പിക്കുകയും ചെയ്യും." യഹോവ
യാണിക്കാര്യങ്ങൾ പറഞ്ഞത്.
54ബാബിലോണിൽ മനുഷ്യർ നിലവിളിക്കു
ന്നതു നമുക്കു കേൾക്കാം. ബാബിലോൺദേശ
ത്തു ജനങ്ങൾ സാധനങ്ങൾ തകർക്കുന്ന ശബ്ദം
നമ്മൾ കേൾക്കുന്നു.
55യഹോവ വൈകാതെ ബാബിലോണിനെ
തകർക്കും. ആ നഗരത്തിലെ വലിയ ശബ്ദങ്ങൾ
അവൻ തടയും. ശത്രുക്കൾ സമുദ്രത്തെപ്പോലെ

അലറിക്കൊണ്ടു വരും. ചുറ്റുമുള്ള ജനങ്ങളെല്ലാം
ആ അലർച്ച കേൾക്കും.
56സൈന്യം വന്ന് ബാബിലോണിനെ നശി
പ്പിക്കും. ബാബിലോണിന്റെ ഭടന്മാർ പിടിക്ക
പ്പെടും. അവരുടെ വില്ലുകൾ ഒടിക്കപ്പെടും.
എന്തുകൊണ്ടെന്നാൽ, യഹോവ മനുഷ്യരെ
അവരുടെ ദുഷ്പ്രവൃത്തികൾക്കു ശിക്ഷിക്കുന്നു.
യഹോവ അവർക്ക് അവരർഹിക്കുന്ന ശിക്ഷ
നൽകുന്നു.
57ബാബിലോണിന്റെ ജ്ഞാനികളെയും
പ്രധാന ഉദ്യോഗസ്ഥരെയും ഞാൻ കുടിപ്പിച്ചു
മത്തരാക്കും. ഭരണാധിപന്മാരെയും ഉദ്യോഗസ്ഥ
ന്മാരെയും ഭടന്മാരെയും ഞാൻ കുടിയന്മാരാ
ക്കും. പിന്നെ അവർ എന്നെന്നേക്കുമായി ഉറ
ങ്ങും. അവർ ഒരിക്കലും എഴുന്നേൽക്കയില്ല.”
രാജാവാണ് ഇക്കാര്യങ്ങൾ പറഞ്ഞത്. സർവ്വശ
ക്തനായ യഹോവ എന്നാണവന്റെ പേര്.
58സർവ്വശക്തനായ യഹോവ പറയുന്നു:
“ബാബിലോണിന്റെ ഘനമുള്ള ശക്തമായ
മതിൽ തകർക്കപ്പെടും. അവളുടെ ഉന്നതകവാ
ടങ്ങൾ കത്തിക്കപ്പെടും. ബാബിലോണുകാർ
അത്യദ്ധ്വാനം ചെയ്യുമെങ്കിലും അതു പ്രയോജ
നപ്പെടുകയില്ല. നഗരത്തെ രക്ഷിക്കാൻ ശ്രമിച്ച്
അവർ വളരെ ക്ഷീണിക്കും. പക്ഷേ അവർ
അഗ്നി നാളങ്ങൾക്ക് ഇന്ധനമാകയേ ഉള്ളൂ.”

### യിരെമ്യാവ് ബാബിലോണിനു സന്ദേശമയയ്ക്കുന്നു

59ഉദ്യോഗസ്ഥനായ സെരായാവിന് യിരെ
മ്യാവ് നൽകിയ സന്ദേശം ഇതാകുന്നു: നേര്യാ
വിന്റെ പുത്രനായിരുന്നു സെരായാവ്. മഹ്
സേയാവിന്റെ പുത്രനായിരുന്നു നേര്യാവ്.
സെരായാവ് യെഹൂദയിലെ രാജാവായ സിദെ
ക്കീയാവിനോടൊത്ത് ബാബിലോണിലേക്കു
പോയി. സിദെക്കീയാവ് യെഹൂദയിലെ രാജാ
വായതിന്റെ നാലാംവർഷമാണതു സംഭവി
ച്ചത്. അപ്പോളാണ് യിരെമ്യാവ്, ഉദ്യോഗസ്ഥ
നായ സെരായാവിനു സന്ദേശം നൽകിയത്.
60ബാബിലോണിനു സംഭവിക്കാൻ പോകുന്ന
അനർത്ഥങ്ങളെപ്പറ്റി യിരെമ്യാവ് ഒരു ചുരുളിൽ
എഴുതിയിരുന്നു. ബാബിലോണിനെപ്പറ്റി ഇക്കാ
ര്യങ്ങളെല്ലാം അവൻ എഴുതിയിരുന്നു.
61യിരെമ്യാവ് സെരായാവിനോടു പറഞ്ഞു,
“സെരായാവേ, ബാബിലോണിലേക്കു പോവു
ക. നിന്നെ ശ്രവിക്കാൻ കഴിയുന്നവർക്കൊക്കെ
യായി ഈ സന്ദേശം വായിച്ചുവെന്നുറപ്പുവരു
ത്തുക. 62എന്നിട്ടു പറയുക, ‘യഹോവേ,
ബാബിലോണിനെ, ഈ സ്ഥലത്തെ, തകർക്കു
മെന്നു നീ പറഞ്ഞിരുന്നു. ഇതിലെ ഒരു മനുഷ്യ
നും മൃഗവും ജീവിച്ചിരിക്കാത്ത വിധമാണു നീ
നശിപ്പിക്കുക. ഇവിടം എന്നേക്കുമായി ഒരു
ശൂന്യാവശിഷ്ടമായിരിക്കും.’ 63ചുരുൾ വായി
ച്ചുകഴിഞ്ഞ് ഒരു കല്ല് അതിനോടു കെട്ടുക.
എന്നിട്ട് ചുരുൾ യൂഫ്രട്ടീസുനദിയിലേക്കെറി
യുക. 64എന്നിട്ടു പറയുക, ‘ഇതേപോലെ
ബാബിലോൺ മുങ്ങും. ബാബിലോൺ പിന്നെ
പൊന്തില്ല. ഞാനിവിടെ സംഭവിപ്പിക്കുന്ന
അനർത്ഥങ്ങളുടെ ഫലമായിട്ടാണ് ബാബി
ലോൺ മുങ്ങുക.’” യിരെമ്യാവിന്റെ വാക്കുകൾ
ഇവിടെ അവസാനിക്കുന്നു.

### യെരൂശലേമിന്റെ വീഴ്ച

52 യെഹൂദയിലെ രാജാവായപ്പോൾ സിദെ
ക്കീയാവിന് ഇരുപത്തൊന്നു വയസ്സായി
രുന്നു. സിദെക്കീയാവ് യിസ്രായേലിൽ പതി
നൊന്നുവർഷം ഭരിച്ചു. യിരെമ്യാവിന്റെ പുത്രി
യായ ഹമൂതലായിരുന്നു സിദെക്കീയാവിന്റെ
അമ്മ. ലിബ്നയിൽ നിന്നുള്ളതായിരുന്നു ഹമൂ
തലിന്റെ കുടുംബം. 2യെഹോയാക്കീംരാജാ
വിനെപ്പോലെ സിദെക്കീയാവും തിന്മകൾ ചെ
യ്തു. സിദെക്കീയാവ് ആ തിന്മകൾ ചെയ്യുന്നത്
യഹോവ ഇഷ്ടപ്പെട്ടില്ല. 3യഹോവ കോപിച്ച
തിനാൽ യെരൂശലേമിനും യെഹൂദയ്ക്കും വളരെ
അനർത്ഥങ്ങളുണ്ടായി. അവസാനം യഹോവ
യെരൂശലേംകാരെയും യെഹൂദക്കാരെയും
തന്റെ മുമ്പിൽനിന്നും എറിഞ്ഞുകളഞ്ഞു.
സിദെക്കീയാവ് ബാബിലോണിലെ രാജാവി
നെതിരെ കലാപം കൂട്ടി. 4അതിനാൽ സിദെക്കീ
യാവിന്റെ ഒമ്പതാംഭരണവർഷത്തിലെ
പത്താം മാസത്തിലെ പത്താം ദിവസം ബാബി
ലോൺരാജാവായ നെബൂഖദ്നേസർ യെരൂശ
ലേമിനെതിരെ നീങ്ങി. ബാബിലോൺസൈ
ന്യം യെരൂശലേമിനു വെളിയിൽ പാളയമടിച്ചു.
പിന്നെ കോട്ടകൾക്കുമുകളിൽ കയറാൻ അവർ
ചെറുകുന്നുകളുണ്ടാക്കി. 5സിദെക്കീയാവിന്റെ
പതിനൊന്നാം ഭരണവർഷംവരെ യെരൂശലേം
നഗരം ബാബിലോൺ സൈന്യത്തിന്റെ ഉപ
രോധത്തിലായിരുന്നു. 6ആ വർഷം നാലാം
മാസത്തിന്റെ ഒമ്പതാംദിവസം നഗരത്തിലെ
പട്ടിണി വളരെ രൂക്ഷമായി. നഗരവാസിക
ൾക്കു ഭക്ഷണമൊന്നും അവശേഷിച്ചിരുന്നില്ല.
7അന്ന് ബാബിലോൺസൈന്യം യെരൂശലേമി
ലേക്കു കയറി. യെരൂശലേംഭടന്മാർ ഓടിക്കള
ഞ്ഞു. രാത്രിയിൽ അവർ നഗരം വിട്ടു. രണ്ടു
മതിലുകൾക്കുമിടയിലുള്ള കവാടത്തിലൂടെയാ
ണവർ പോയത്. രാജാവിന്റെ പൂന്തോപ്പിനരി
കിലായിരുന്നു ആ കവാടം. ബാബിലോൺ
സൈന്യം നഗരംവളഞ്ഞിരുന്നെങ്കിലും യെരൂ
ശലേം ഭടന്മാർ ഒടിപ്പോയി. മരുഭൂമിയിലേക്കാ
ണവർ ഓടിപ്പോയത്.
8പക്ഷേ ബാബിലോൺസൈന്യം സിദെക്കീ
യാരാജാവിനെ ഓടിച്ചു. യെരീഹോ സമതല
ത്തിൽവച്ച് അവർ അവനെ പിടിച്ചു. സിദെക്കീ
യാവിന്റെ ഭടന്മാരെല്ലാം ഓടിപ്പോയി. 9ബാ
ബിലോൺ സൈന്യം സിദെക്കീയാരാജാവിനെ
പിടിച്ചടക്കി. അവർ അവനെ രിബ്ലാനഗരത്തി
ലുള്ള ബാബിലോൺരാജാവിന്റെയടുത്തേക്കു
കൊണ്ടുപോയി. ഹമാത്തിന്റെദേശത്തായി
രുന്നു രിബ്ലാ. അവിടെവച്ച് ബാബിലോൺ
രാജാവ് സിദെക്കീയാരാജാവിന്റെ വിധി
പ്രഖ്യാപിച്ചു. 10അവിടെ രിബ്ലാ നഗരത്തിൽ
വച്ച് ബാബിലോൺരാജാവ് സിദെക്കീയാവി
ന്റെ പുത്രന്മാരെ വധിച്ചു. പുത്രന്മാർ വധിക്ക
പ്പെടുന്നത് സിദെക്കീയാവിനെ ബലമായി
കാണിച്ചു. യെഹൂദയിലെ രാജാവിന്റെ ഉദ്യോ
ഗസ്ഥരെയും ബാബിലോൺരാജാവ് വധിച്ചു.
11പിന്നെ ബാബിലോണിലെരാജാവ് സിദെക്കീ
യാവിന്റെ കണ്ണുകൾ തുരന്നെടുത്തു. അയാൾ
അവന് ഓട്ടു ചങ്ങലകളുമിട്ടു. പിന്നെ അയാൾ
സിദെക്കീയാവിനെ ബാബിലോണിലേക്കു
കൊണ്ടു പോയി. ബാബിലോണിൽ അയാൾ
സിദെക്കീയാവിനെ തടവറയിലിട്ടു. മരണം
വരെ സിദെക്കീയാവ് തടവറയിൽ കഴിഞ്ഞു.
12ബാബിലോൺരാജാവിന്റെ പ്രത്യേക
പാറാവുകാരുടെ നായകനായ നെബൂസർ-
അദാൻ യെരൂശലേമിലേക്കു വന്നു. നെബൂഖദ്
നേസർ രാജാവായതിന്റെ പത്തൊമ്പതാംവർ
ഷത്തിന്റെ അഞ്ചാം മാസത്തിലെ പത്താംദിവ

സമായിരുന്നു ഇത്. നെബൂസർ-അദാൻ ബാബി
ലോണിലെ ഒരു പ്രധാനനേതാവായിരുന്നു.
13നെബൂസർ-അദാൻ യഹോവയുടെ ആലയം
കത്തിച്ചു. രാജകൊട്ടരവും യെരൂശലേമിലെ
സകലവസതികളും അവൻ കത്തിച്ചു. യെരൂശ
ലേമിലെ എല്ലാ പ്രധാന കെട്ടിടങ്ങളും അവൻ
കത്തിച്ചു. 14മുഴുവൻ ബാബിലോൺസൈന്യ
വും യെരൂശലേമിൻെറ ചുറ്റുമതിലുകൾ തകർ
ത്തു. രാജാവിൻെറ പ്രത്യേകസേനാനായക
ൻെറ കീഴിലായിരുന്നു ആ സൈന്യം. 15നായക
നായ നെബൂസർ-അദാൻ, അപ്പോഴും യെരൂശ
ലേമിൽ അവശേഷിച്ചവരെ തടവുകാരാക്കി.
നേരത്തെ ബാബിലോൺരാജാവിനു കീഴടങ്ങി
യിരുന്നവരെയും അയാൾ കൊണ്ടുപോയി.
യെരൂശലേമിൽ അവശേഷിച്ചിരുന്ന സമർത്ഥ
രായ പണിക്കാരെയും അയാൾ കൊണ്ടു
പോയി. 16പക്ഷേ, ചില ദരിദ്രരെ നെബൂസർ
-അദാൻ അവിടെ വിട്ടിട്ടുപോയി. അവരെ
മുന്തിരിത്തോപ്പുകളിലും വയലുകളിലും
പണിയാനാണവൻ വിട്ടത്.

17ബാബിലോൺസൈന്യം ആലയത്തിൻെറ
ഓട്ടുതൂണുകൾ തകർത്തു. യഹോവയുടെ ആല
യത്തിലുണ്ടായിരുന്ന ഓട്ടു നിലകളും ഓട്ടുതൊ
ട്ടിയും അവർ തകർത്തു. ആ ഓടെല്ലാം അവൻ
ബാബിലോണിലേക്കു കൊണ്ടുപോയി. 18ബാ
ബിലോൺസൈന്യം യെരൂശലേമിൽനിന്നും
ഇവയും കൊണ്ടുപോയി. കലങ്ങൾ, കോരി
കൾ, കത്രികകൾ, തളികകൾ, സുഗന്ധവസ്തു
ക്കളുടെ താലങ്ങൾ ആലയത്തിൽ ശുശ്രൂഷയ്ക്കു
പയോഗിക്കുന്ന സകല ഓട്ടുപകരണങ്ങളും.
19രാജാവിൻെറ പ്രത്യേകസേനയുടെ നായകൻ
ഇതെല്ലാമെടുത്തു: ചെരുവങ്ങൾ, തീക്കലശ
ങ്ങൾ, വലിയ തളികകൾ, കലങ്ങൾ, വിളക്കുകാ
ലുകൾ, തട്ടങ്ങൾ, നിവേദ്യക്കോപ്പകൾ എന്നി
വ. സ്വർണ്ണത്തിലോ വെള്ളിയിലോ ഉണ്ടാക്കിയ
സകലതും അവൻ കൊണ്ടുപോയി. 20രണ്ടു
തൂണുകൾ, കടൽ, അതിനടിയിലുള്ള പന്ത്രണ്ട്
ഓട്ടുകാളകൾ എന്നിവയും പീഠങ്ങളും വളരെ
ഭാരമുള്ളവയായിരുന്നു. ശലോമോൻരാജാവ്
യഹോവയുടെ ആലയത്തിലേക്കു ഉണ്ടാക്കിയ
തായിരുന്നു അവ. ആ സാധനങ്ങളുണ്ടാക്കിയ
ഓട് തൂക്കാവുന്നതിലും ഭാരമുള്ളവയായിരുന്നു.

21ഓരോ ഓട്ടുതൂണിനും മുപ്പത്തൊന്നടി
പൊക്കമുണ്ടായിരുന്നു. ഇരുപത്തൊന്നടി ചുറ്റ
ളവും. തൂണുകൾ പൊള്ളയായിരുന്നു. തൂണി
ൻെറ ഭിത്തിക്ക് മൂന്നിഞ്ചു കനം. 22ഓരോ തൂണി
ൻെറയും മുകളിലുള്ള ഓട്ടു മകുടത്തിന് എട്ടടി
യിലധികം ഉയരം. അത് ഒരു വലപ്പണിയാലും
ചുറ്റും ഓട്ടുമാതള നാരങ്ങകളാലും അലംകൃതമാ
യിരുന്നു. മറ്റു തൂണുകൾക്കും മാതളനാരങ്ങകളു
ണ്ടായിരുന്നു. അത് ആദ്യത്തെ തൂണുപോലെയാ
യിരുന്നു. 23തൂണുകളുടെ വശങ്ങളിൽ തൊണ്ണൂ
റ്റാറ് മാതളനാരങ്ങകളുണ്ടായിരുന്നു. എല്ലാം
ചേർത്ത് തൂണുകൾക്കു ചുറ്റിലുമുള്ള വലപ്പണി
കൾക്കു മുകളിൽ നൂറു മാതള നാരങ്ങകളുണ്ടാ
യിരുന്നു.

24രാജാവിൻെറ പ്രത്യേക പാറാവുകാരുടെ
അധിപൻ സെരായാവിനെയും സെഫന്യാവി
നെയും തടവുകാരാക്കിയിരുന്നു. സെരായാവ്
മഹാപുരോഹിതനും സെഫന്യാവ് തൊട്ടടുത്ത
മഹാപുരോഹിതനും. മൂന്നു ദ്വാരപാലകന്മാരും
കൂടി തടവുകാരാക്കപ്പെട്ടിരുന്നു. 25പോരാളിക
ളുടെ ചുമതലയുള്ള ഉദ്യോഗസ്ഥനെയും രാജാ
വിൻെറ പ്രത്യേകസേനയുടെ അധിപൻ പിടി
ച്ചിരുന്നു. രാജാവിൻെറ ഉപദേഷ്ടാക്കളിൽ ഏഴു
പേരെക്കൂടിയും അവൻ തടവുകാരാക്കിയി
രുന്നു. അവർ അപ്പോഴും യെരൂശലേമിൽ ഉണ്ടാ
യിരുന്നു. ജനങ്ങളെ സൈന്യത്തിലേക്കെടു
ക്കുന്ന ചുമതലയുണ്ടായിരുന്ന പകർപ്പെഴുത്തു
കാരനെയും അവൻ കൊണ്ടുപോയി. നഗരത്തി
ലുണ്ടായിരുന്ന അറുപതുസാധാരണക്കാരെയും
അവൻ കൊണ്ടുപോയി. 26-27സേനാധിപനായ
നെബൂസർ-അദാൻ ആ ഉദ്യോഗസ്ഥന്മാരെയും
കൊണ്ടുപോയി. അയാൾ അവരെ ബാബി
ലോൺരാജാവിൻെറയടുത്തേക്കു കൊണ്ടുവ
ന്നു. ബാബിലോൺരാജാവ് ആ രിബ്ലാനഗര
ത്തിലുണ്ടായിരുന്നു. ഹമാത്തിൻെറ ദേശത്തായി
രുന്നു രിബ്ലാ. ആ ഉദ്യോഗസ്ഥന്മാരെയെല്ലാം
വധിക്കാൻ രിബ്ലാനഗരത്തിൽ രാജാവു
കല്പിച്ചു.

അങ്ങനെയാണ് യെഹൂദക്കാർ തങ്ങളുടെ
രാജ്യത്തുനിന്നും കൊണ്ടുപോകപ്പെട്ടത്. 28നെ
ബൂഖദ്നേസർ തടവുകാരായി കൊണ്ടുപോയ
വരുടെ എണ്ണം ഇതാണ്:

ബാബിലോൺരാജാവെന്ന നിലയിൽ നെ
ബൂഖദ്നേസരിൻെറ ഏഴാംവർഷം* 3,023
പേർ യെഹൂദയിൽനിന്നും കൊണ്ടുപോക
പ്പെട്ടു. 29ബാബിലോൺരാജാവെന്ന നില
യിൽ നെബൂഖദ്നേസരിൻെറ പതിനെട്ടാം
വർഷം 832 പേർ യെരൂശലേമിൽനിന്ന് കൊ
ണ്ടു പോകപ്പെട്ടു.

30നെബൂഖദ്നേസരിൻെറ ഇരുപത്തിമൂന്നാം
ഭരണവർഷം നെബൂസർ-അദാൻ 745 പേരെ
തടവുകാരായി കൊണ്ടുപോയി. രാജാവിൻെറ
പ്രത്യേക പാറാവുകാരുടെ അധിപനായിരുന്നു
നെബൂസർ-അദാൻ. ആകെ 4600 പേർ തടവു
കാരായി കൊണ്ടു പോകപ്പെട്ടു.

### യെഹോയാഖീൻ സ്വതന്ത്രനാക്കപ്പെടുന്നു

31യെഹൂദയിലെ രാജാവായ യെഹോയാ
ഖീൻ മുപ്പത്തേഴുവർഷം ബാബിലോണിൽ
തടവറയിലായിരുന്നു. തടവിൻെറ മുപ്പത്തേഴാം
വർഷം, ബാബിലോൺരാജാവായ എവീൽ-
മെരോദക് യെഹോയാഖീനോടു ദയകാട്ടി. ആ
വർഷം അയാൾ യെഹോയാഖീനെ സ്വതന്ത്ര
നാക്കി. എവിൽ-മെരോദക് ബാബിലോൺ
രാജാവായ വർഷം തന്നെയായിരുന്നു അത്.
പന്ത്രണ്ടാം മാസത്തിൻെറ ഇരുപത്തഞ്ചാംദിവ
സം എവീൽ-മെരോദക് യെഹോയാഖീനെ തട
വറയിൽനിന്നും വിട്ടയച്ചു. 32എവീൽ-മെരോദക്
യെഹോയാഖീനോടു കരുണയോടെ സംസാ
രിച്ചു. തന്നോടൊപ്പം ബാബിലോണിലുള്ള മറ്റു
രാജാക്കന്മാരെക്കാൾ ഉയർന്ന ബഹുമതിനൽകി
അവൻ യെഹോയാഖീനെ ആദരിച്ചു. 33അ
ങ്ങനെ യെഹോയാഖീൻ തൻെറ തടവുവസ്ത്ര
ങ്ങൾ മാറ്റി. തൻെറ ജീവിതത്തിൻെറ ശിഷ്ട
കാലം അദ്ദേഹം രാജാവിൻെറ മേശയിൽനിന്നും
ഭക്ഷിച്ചു. 34എല്ലാ ദിവസവും ബാബിലോൺ
രാജാവ് യെഹോയാഖീന് ചെലവിനു നൽകി.
യെഹോയാഖീൻ മരിക്കുംവരെ ഇതു തുടർന്നു.

---

**നെബൂഖദ്നേസരിൻെറ ഏഴാം വർഷം** ക്രി. മു. 598 ൻെറ മദ്ധ്യം മുതൽ ക്രി. മു. 597 ൻെറ മദ്ധ്യം വരെ.

# വിലാപങ്ങൾ

### യെരൂശലേം അവളുടെ നാശ ത്തെപ്പറ്റി വിലപിക്കുന്നു

1 യെരൂശലേം ഒരിക്കൽ ജനനിബിഢമായൊരു
നഗരമായിരുന്നു. എന്നാലിപ്പോൾ ആ നഗരം
വിജനമായിരിക്കുന്നു. യെരൂശലേം ലോകത്തി
ലെ മഹാനഗരങ്ങളിലൊന്നായിരുന്നു. ഇന്ന്
അവൾ ഒരു വിധവയെപ്പോലെയായിരിക്കുന്നു,
ഒരിക്കൽ അവൾ നഗരങ്ങളുടെയിടയിൽ ഒരു
രാജകുമാരിയായിരുന്നു. എന്നാൽ ഇന്ന് അവൾ
ഒരു അടിമയാക്കപ്പെട്ടിരിക്കുന്നു.
2രാത്രിയിൽ അവൾ കഠിനമായി കരയുന്നു,
കണ്ണുനീർ അവളുടെ കവിളുകളിലുണ്ട്. അവ
ളെ ആശ്വസിപ്പിക്കാൻ ആരുമില്ല. അനവധി
രാഷ്ട്രങ്ങൾ അവളോടു സൗഹൃദത്തിലാണ്.
എന്നാലിപ്പോൾ ആരും അവളെ ആശ്വസിപ്പി
ക്കുന്നില്ല. സുഹൃത്തുക്കളെല്ലാവരും അവൾക്കു
പുറംതിരിഞ്ഞിരിക്കുന്നു; അവർ അവളുടെ
ശത്രുക്കളായിരിക്കുന്നു.
3പട്ടിണിയും യാതനയും അടിമത്തവും അനു
ഭവിച്ചതിനുശേഷം യെഹൂദാ തടവിലേക്കു കൊ
ണ്ടുപോകപ്പെട്ടു. രാഷ്ട്രങ്ങളുടെ ഇടയിൽ
അവൾ വസിക്കുന്നു. എങ്കിലും സ്വൈരം എന്താ
ണെന്ന് അവൾ അറിയുന്നുമില്ല. അവളെ വേട്ട
യാടിയവരെല്ലാം ഇടുങ്ങിയ താഴ്വരയിൽ
അവളെ പിടികൂടി.
4സീയോനിലേക്കുള്ള വഴികൾ കേഴുകയാ
ണ്. കാരണം, ഉത്സവത്തിന് ആരും വരുന്നില്ല
ല്ലോ. അവളുടെ വാതിലുകളെല്ലാം വിജനമാ
ണ്; അവളുടെ പുരോഹിതർ നെടുവീർപ്പിടു
കയാണ്. അവളുടെ കന്യകമാർ ബുദ്ധിമുട്ടിലാ
ണ്, സീയോൻ തീവ്രവ്യസനത്തിലുമാണ്.
5അവളുടെ ശത്രുക്കൾ ജയിച്ചിരിക്കുന്നു. ശത്രു
ക്കൾ സുഖമായി വിശ്രമിക്കുകയും ചെയ്യുന്നു.
അവളുടെ അനവധി പാപങ്ങൾ നിമിത്തം
യഹോവ അവളെ ശിക്ഷിച്ചു. ശത്രുവിന്റെ
മുമ്പേ നടക്കുന്ന തടവുകാരെപ്പോലെ അവ
ളുടെ പൈതങ്ങൾ ദൂരേക്കു പോയിരിക്കയാണ്.
6സീയോൻപുത്രിയുടെ* സൗന്ദര്യം മുഴുവൻ
അവളെ വിട്ടുപോയി. അവളുടെ പ്രഭുക്കളാ
വട്ടെ മേച്ചിലിനിടം കിട്ടാത്തതുകൊണ്ട് വേട്ട
ക്കാരന്റെ മുമ്പിൽ ശക്തികെട്ടുനടക്കുന്ന മാനു
കളെപ്പോലെയായി.
7അവളുടെ മഹായാതനയുടെയും ക്ലേശത്തി
ന്റെയും, ജനങ്ങൾ അലഞ്ഞുതിരിഞ്ഞതിന്റെ
യും നാളുകളിൽ, പോയകാലത്ത് അവളുടേതാ
യിരുന്ന എല്ലാ അമൂല്യവസ്തുക്കളെയും യെരൂ
ശലേം ഓർക്കുന്നു. അവളുടെ ജനങ്ങൾ ശത്രു
വിന്റെ കയ്യിൽ വീണുപോയപ്പോൾ അവളെ
സഹായിക്കാൻ ആരുമുണ്ടായിരുന്നില്ല, അവ
ളുടെ ശത്രുക്കൾ അവളെ നോക്കുകയും അവ
ളുടെ തോൽവിയിൽ പരിഹസിച്ചു ചിരിക്കുക
യും ചെയ്തു.
8യെരൂശലേം ഒരു മഹാപാപം ചെയ്തിരിക്കു
ന്നു. അതുകൊണ്ട് അവൾ അശുദ്ധയായിത്തീ
ർന്നു. അവളെ മാനിച്ചിരുന്നവരെല്ലാം ഇന്ന്
അവളെ വെറുക്കുന്നു, കാരണം അവർ അവ
ളുടെ നഗ്നത കണ്ടിരിക്കുന്നു. അവൾ സ്വയം
ഞരങ്ങുകയും തിരിഞ്ഞു പോവുകയും
ചെയ്യുന്നു.
9അവളുടെ മാലിന്യം അവളുടെ പാവാട
യിൽ ഉണ്ടായിരുന്നു. തന്റെ ഭാവിയെപ്പറ്റി
യെരൂശലേം ഒരിക്കലും ചിന്തിച്ചില്ല. കടുത്ത
നാണക്കേടിൽ അവൾ ചെന്നുവീണപ്പോൾ,
അവളെ ആശ്വസിപ്പിക്കാൻ ആരും ഉണ്ടായതു
മില്ല. അവൾ കരഞ്ഞു, “യഹോവേ ശത്രുക്കൾ
എന്നെ അടിപ്പെടുത്തിയതു മൂലം ഉണ്ടായ
എന്റെ ദുരിതം കാണേണമേ.”

10അവളുടെ എല്ലാ അമൂല്യവസ്തുക്കൾക്കും
വേണ്ടി അവളുടെ ശത്രു കൈനീട്ടി. അവളുടെ
വിശുദ്ധആലയത്തിൽ പ്രവേശിക്കുന്ന ബിം
ബാരാധകരായ വിദേശരാഷ്ട്രങ്ങളെ അവൾ
സത്യമായും കണ്ടു. “നിങ്ങളുടെ സഭയിൽ
അവർ പ്രവേശിക്കരുത്,” യഹോവയുടെ കല്പന
യാൽ നിരോധിക്കപ്പെട്ടവരാണവർ.
11അപ്പത്തിനുവേണ്ടി തിരഞ്ഞുകൊണ്ട്, അവ
ളുടെ ജനങ്ങളത്രയും ഞരങ്ങുകയാണ്. ജീവൻ
പിടിച്ചു നിർത്താനുള്ള ആഹാരത്തിനുവേണ്ടി
അവർ അവരുടെ വിലപിടിച്ച എല്ലാ വസ്തു
ക്കളും കൊടുത്തുകഴിഞ്ഞു. അവൾ പറയുന്നു,
“യഹോവേ, ഞാൻ എത്ര വെറുക്കപ്പെട്ടവളായി
പ്പോയി എന്നു കണ്ടറിയുക.”
12കടന്നുപോകുന്നവരേ, എനിക്കു സംഭവി
ച്ചത് നിങ്ങൾക്കു സംഭവിക്കാതിരിക്കട്ടേയെന്നു
ഞാൻ പ്രാർത്ഥിക്കുന്നു. യഹോവ ഉഗ്രമായി
കോപിച്ചപ്പോൾ അവൻ എന്നെ അനുഭവി
പ്പിച്ച എന്റെ ഈ വേദനപോലെ ഒരു വേദന
വേറെ ഉണ്ടോ?
13മുകളിൽനിന്നു യഹോവ എന്റെ അസ്ഥി
കളിലേക്കു തീ അയയ്ക്കുകയും അത് എന്നി
ലേക്കു പതിപ്പിക്കുകയും ചെയ്തു. എന്നെ കുടു
ക്കുന്നതിനുവേണ്ടി അവൻ ഒരു വല വിരിക്കു
കയും എന്നെ മടക്കിക്കൊണ്ടുവരികയും
ചെയ്തു. എന്നെ അവൻ തരിശാക്കിയിരിക്കു
ന്നു; ദിവസം മുഴുവൻ രോഗമുള്ളവളാക്കിയി
രിക്കുന്നു.
14എന്റെ പാപങ്ങൾകൊണ്ട് അവൻ ഒരു
നുകം ഉണ്ടാക്കിയിരുന്നു. അവ യഹോവ
സ്വന്തം കൈകൊണ്ട് കൂട്ടിപ്പിണയ്ക്കുകയായി
രുന്നു. യഹോവയുടെ നുകം എന്റെ കഴുത്തിൽ
കയറ്റിയിട്ടുണ്ട്; അത് എന്റെ ശക്തി ചോർത്തി
ക്കളയുന്നു. എനിക്കു മറുത്തു നിൽക്കാൻ കഴി
യാത്തവരുടെ ശക്തിക്ക് എന്റെ യഹോവ
എന്നെ വിട്ടുകൊടുത്തിരിക്കുന്നു.
15എന്റെ അകത്തുണ്ടായിരുന്ന ബലവാ
ന്മാരെ മുഴുവൻ എന്റെ യഹോവ തള്ളിക്കള
ഞ്ഞിരിക്കുന്നു. എന്റെ യുവാക്കളെ ഞെരിച്ചു
കളയുന്നതിനായി എനിക്കെതിരെ യഹോവ
ആളുകളെ വിളിച്ചുകൂട്ടിയിരിക്കുന്നു. യെഹൂദാ

**സീയോൻ പുത്രി** യെരൂശലേമിന്റെ മറ്റൊരു പേര്.

കന്യകയുടെ വീഞ്ഞുചക്കിൽ എന്റെ
യഹോവ മെതിച്ചിരിക്കുന്നു.
16ഇതെല്ലാംകൊണ്ടാണ് ഞാൻ കരയുന്നത്;
എന്റെ കവിളുകളിലൂടെ കണ്ണുനീരൊഴുകുക
യാണ്. കാരണം ആശ്വസിപ്പിക്കേണ്ടവൻ
എന്നിൽനിന്ന് അകലെയാണ്. ശക്തി തിരിച്ചു
തരേണ്ടവൻ എന്നിൽനിന്ന് അകലെയാണ്.
ശത്രുക്കൾ അവരെ അടിപ്പെടുത്തിക്കളഞ്ഞതി
നാൽ എന്റെ പൈതങ്ങൾ ദരിദ്രരായി
ത്തീർന്നു.”

17ആശ്വാസകരാരും അവൾക്കില്ലാത്തതിനാൽ
സീയോൻ അവളുടെ കൈകൾ നിവർത്തുന്നു.
അവനെ വളയണമെന്ന് യാക്കോബിന്റെ ശത്രു
ക്കളോടു യഹോവ കല്പിച്ചിരിക്കുന്നു. യെരൂശ
ലേം അവരുടെ ഇടയിൽ ഒരു മലിനവസ്തു
വായിരിക്കുകയാണ്.

18യെരൂശലേം പറയുന്നു, “എന്നെ ശിക്ഷിച്ച
തിൽ യഹോവ നീതിമാനാണ്. കാരണം അവ
ന്റെ കല്പനകൾ ഞാൻ ധിക്കരിച്ചുവല്ലോ. ഭൂമി
യിലുള്ള സകലജനങ്ങളും കേൾക്കണേ,
എന്റെ വേദന കാണണേ. എന്റെ മണവാള
ന്മാരും മണവാട്ടിമാരും തടവുകാരായി പോയി
രിക്കുന്നു.

19എന്റെ കമിതാക്കളെ ഞാൻ ഉറക്കെ വിളി
ച്ചു, എങ്കിലും അവർ എന്നെ ചതിച്ചു. ജീവൻ
പിടിച്ചു നിർത്താൻവേണ്ടി അവനവന്റെ
ആഹാരം തേടിക്കൊണ്ടിരിക്കേ എന്റെ പുരോ
ഹിതരും മൂപ്പന്മാരും നഗരത്തിൽ ജീവൻ വെടി
ഞ്ഞിട്ടുണ്ട്.

20യഹോവേ, ഞാൻ പീഡിപ്പിക്കപ്പെടുന്നതു
കാണേണമേ, എന്റെ കുടൽ കടയുകയാണ്.
ഞാൻ വളരെ കഠിനഹൃദയനാവുകയും അനു
സരണക്കേടു കാട്ടുകയും ചെയ്തതിനാൽ
എന്റെ ഹൃദയം ഉള്ളിൽ കീഴ്മേൽ മറിഞ്ഞിരി
ക്കുന്നു. പുറത്ത് കുഞ്ഞുങ്ങൾ കൊല്ലപ്പെട്ടു;
വീട്ടിനകത്ത് മരണമുണ്ടായിരുന്നു.

21ഞാൻ ഞരങ്ങുകയായിരുന്നെന്ന് അവർ
കേട്ടു; എനിക്ക് ആശ്വാസകർ ഇല്ലല്ലോ. എന്റെ
ദുരിതത്തെപ്പറ്റി എന്റെ എല്ലാ ശത്രുക്കളും കേ
ട്ടിട്ടുണ്ട്. നീ എന്നോടു ഇതു ചെയ്തതിൽ
അവർ ആഹ്ലാദിക്കുന്നു. നീ വരുത്തുമെന്നു പറ
ഞ്ഞ ദിവസം അവരുടെമേൽ വരുത്തേണമേ,
അവരും എന്നെപ്പോലെ ആകേണമേ.

22എന്റെ ദുഷ്ടത എത്രയെന്നു കണ്ടാലും.
അപ്പോൾ എന്റെ പാപങ്ങൾ ഹേതുവായി
നീ എന്നോടു ക്രൂരമായി പെരുമാറിയതുപോ
ലെതന്നെ അവരോടും പെരുമാറുക. അവർ
ചെയ്യുന്ന എല്ലാ പാപങ്ങളും നീ അറിഞ്ഞിരി
ക്കണമേ. ഇതു പറയാൻ കാരണം എന്റെ
വിലാപങ്ങൾ നിരവധിയാണ്, എന്റെ ഹൃദയം
രോഗാതുരവുമാണ്.”

### യഹോവ യെരൂശലേം നശിപ്പിച്ചു

2 കോപംകൊണ്ടു യഹോവ സീയോൻ
പുത്രിയോടു എങ്ങനെ അവജ്ഞയോടെ
പെരുമാറിക്കളഞ്ഞു. യിസ്രായേലിന്റെ തേജ
സ്സിനെ യഹോവ ആകാശത്തുനിന്ന് താഴോട്ട്
ഭൂമിയിലേക്കെറിഞ്ഞിരിക്കുന്നു. ക്രുദ്ധനാകു
മ്പോൾ, യിസ്രായേൽ തന്റെ പാദപീഠമായി
രുന്നുവെന്ന് ഒരിക്കലും കരുതുകയില്ല.

2യഹോവ സകലതും നശിപ്പിച്ചുകളഞ്ഞു,
യാക്കോബിന്റെ ഒരൊറ്റനഗരത്തോടും അവൻ
കരുണ കാണിച്ചില്ല. യെഹൂദാപുത്രിയുടെ*
കോട്ടകൾ തന്റെ ക്രോധത്തിൽ അവൻ ഇടിച്ചു
നിരത്തി. അവളെ യഹോവ തറ വരെയ്ക്കു
താഴ്ത്തി. രാജ്യത്തെയും അതിന്റെ ഭരണാധിപ
ന്മാരെയും അവൻ അശുദ്ധമാക്കി.

3യിസ്രായേലിന്റെ എല്ലാ കൊമ്പുകളും
കോപത്തിന്റെ ചൂടിൽ യഹോവ തകർത്തുക
ളഞ്ഞു. ശത്രു വന്നപ്പോൾ യിസ്രായേലിൽ
നിന്നും തന്റെ വലംകൈ അവൻ മാറ്റിക്കള
ഞ്ഞു. ചുറ്റുമുള്ളതിനെ ചുട്ടുകളയുന്ന ഒരു
തീജ്വാലപോലെ അവൻ യാക്കോബിനെ ചുട്ടു
കളഞ്ഞു. ശത്രുവിനെപ്പോലെ അവൻ തന്റെ
വലതുകരം ഉപയോഗിച്ചു.

4ഒരു ശത്രുവെന്നപോലെ അവൻ തന്റെ വല
ങ്കൈ ഉപയോഗിച്ചു. സീയോൻ പുത്രിയുടെ
കൂടാരത്തിലുണ്ടായിരുന്ന വിശിഷ്ടരായ സക
ലരെയും യഹോവ തന്റെ എരിയുന്ന ക്രോധ
ത്താൽ കൊന്നുകളഞ്ഞു.

5യഹോവ ഒരു ശത്രുവെപ്പോലെ ആയി;
അവൻ യിസ്രായേലിനെ ഗ്രസിച്ചു. അവളുടെ
കോട്ടകളെ അവൻ ഗ്രസിച്ചു. അവളുടെ കൊട്ടാ
രങ്ങളെ അവൻ തകർത്തു; യെഹൂദാപുത്രി
യുടെ ദു:ഖവും വിലാപവും ഏങ്ങലും അവൻ
പെരുപ്പിക്കുകയും ചെയ്തു.

6യഹോവ തന്റെ താൽക്കാലിക ആലയത്തെ
ഒരു തോട്ടത്തെയെന്നപോലെ പറിച്ചെടുത്തു;
തന്റെ സഭ കൂടുന്ന സ്ഥലത്തെയും അവൻ
തകർത്തു. യഹോവ സഭയും പ്രത്യേക വിശ്രമ
ദിനങ്ങളും* സീയോനിൽ മറന്നുപോകാനിട
യാക്കി; കോപംകൊണ്ടു മതിമറന്നപ്പോൾ
അവൻ രാജാവിനെയും പുരോഹിതനെയും
പുച്ഛരിച്ചു.

7യഹോവ തന്റെ യാഗപീഠം വിട്ടു. തന്റെ
ആലയം അവൻ നിരാകരിച്ചു. അവളുടെ കോട്ട
മതിലുകൾ അവൻ ശത്രുവിനെ ഏല്പിച്ചു. സഭാ
ദിവസത്തിലെന്നപോലെ അവർ യഹോ
യുടെ ആലയത്തിനകത്ത് അട്ടഹസിച്ചു.

8സീയോൻപുത്രിയുടെ മതിൽ നശിപ്പിക്കു
ന്നതിന് യഹോവ തന്ത്രം മെനഞ്ഞു. നശിപ്പി
ക്കേണ്ടത് എത്രവരെ എന്ന് അവൻ കണക്കാക്കി;
വിഴുങ്ങാനുള്ള ആർത്തി അവൻ നിയന്ത്രി
ച്ചില്ല. നശിപ്പിക്കുന്നത് അവൻ നിർത്തിയില്ല.
അതിന്റെ മതിലിനെ അവൻ വിനാശത്താൽ
കരയിക്കുകയും വ്യസനിപ്പിക്കുകയും ചെയ്തു;
ഒരുമിച്ച് അവ രണ്ടും ദുർബ്ബലമായി.

9അവളുടെ വാതിലുകൾ മണ്ണിൽ പൂണ്ടു
പോയി; അവളുടെ ഇരുമ്പുതഴുതുകൾ അവൻ
പൊട്ടിച്ചു. അവളുടെ രാജാവും പ്രഭുക്കളും
രാഷ്ട്രങ്ങളുടെ ഇടയിൽ ചിതറിപ്പോയി; ഉപ
ദേശങ്ങളൊന്നും അവർക്കു ലഭിച്ചില്ല. യഹോവ
യിൽനിന്നുള്ള ദർശനം അവളുടെ പ്രവാചകർ
ക്കുപോലും ഉണ്ടായില്ല.

10സീയോൻപുത്രിയുടെ മൂപ്പന്മാർ തറയിൽ
മൂകരായി ഇരിക്കുന്നു. അവർ തങ്ങളുടെ തല
യിൽ പൊടിവാരിയിടുന്നു; അവർ ചാക്കുടു
ക്കുന്നു. യെരൂശലേമിലെ കന്യകമാർ തറയോളം
തല കുനിയ്ക്കുന്നു.

11എന്റെ ജനത്തിന്റെ വിനാശം നിമിത്തം
കണ്ണീരു കൊണ്ടെന്റെ കണ്ണുകൾ മങ്ങി.
എന്റെ കരൾ കീഴ്മേൽ മറിയുന്നു. എന്റെ
ഹൃദയം പറിച്ച് നിലത്ത് എറിഞ്ഞതുപോലെ.

---

**യെഹൂദാപുത്രി** യെഹൂദാരാഷ്ട്രത്തിന്റെ മറ്റൊരു നാമം

**പ്രത്യേക വിശ്രമദിനങ്ങൾ** അഥവാ “ശബ്ബത്തു കൾ.” ശനിയാഴ്ചയോ ജനങ്ങൾ ജോലി ചെയ്യേണ്ടാത്ത വിശേഷദിനങ്ങളോ ആകാമിത്.

നഗരത്തിലെ തെരുവുകളിൽ കുട്ടികളും ശിശു
ക്കളും വാടിക്കുഴയുന്നു.
12നഗരചത്വരങ്ങളിൽ മുറിവേറ്റുവീണവനെ
പ്പോലെ അവർ വാടിക്കുഴഞ്ഞപ്പോൾ അമ്മമാ
രുടെ കൈകളിൽകിടന്ന് സങ്കടംകൊണ്ട് അവർ
ആർത്തലച്ചപ്പോൾ, തങ്ങളുടെ അമ്മമാ രോടു
അവർ ചോദിച്ചു, "അന്നവും വീഞ്ഞും
എവിടെ?"
13സീയോൻപുത്രീ, നിന്നെ എന്തിനോടാണു
ഞാൻ ഉപമിക്കേണ്ടത്? നിന്നെ എന്തിനോ
ടാണു ഞാൻ താരതമ്യപ്പെടുത്തേണ്ടത്? പ്രിയ
പ്പെട്ട സീയോൻ കന്യകാപുത്രീ, നിന്നെ എങ്ങ
നെയാണ് ഞാൻ ആശ്വസിപ്പിക്കേണ്ടത്?
നിന്റെ വിനാശം കടൽപോലെ വലുതായതു
കൊണ്ടാണ് ഞാൻ ഇതു പറയുന്നത്; നിന്നെ
ആരു സുഖപ്പെടുത്തും?
14അർത്ഥശൂന്യവും ഉപരിവിപ്ലവവുമായ
ദർശനങ്ങളോടെയാണ് നിന്റെ പ്രവാചകർ
നിന്നോടു പ്രവചിച്ചത്. നിന്റെ പാപങ്ങൾ
ക്കെതിരെ അവർ പ്രബോധനം നടത്തിയിരു
ന്നെങ്കിൽ നിനക്കെതിരെയുള്ള നടപടി നിർത്ത
ലാക്കുക സാധ്യമായിരുന്നു. അതിനുപകരം
അവർ നിന്നോടു പ്രവചിച്ചത് പൊള്ളയും
ആകർഷകവുമായ വെളിപാടുകളാണ്.
15തെരുവിലൂടെ കടന്നുപോകുന്നവർ നിന്റെ
നേരെ കൈകൊട്ടുന്നു. യെരൂശലേം പുത്രി
യുടെ നേരെ അവർ ചൂളം കുത്തുകയും തലയാ
ട്ടുകയും ചെയ്യുന്നു. അവർ ചോദിക്കുന്നു, 'സൗ
ന്ദര്യത്തിന്റെ രത്നച്ചുരുക്കവും' 'ഭൂമിയിലെ
അതിശയവും' എന്നു കേൾവികേട്ട നഗരം ഇതു
തന്നെയോ?"
16നിന്റെ മുഴുവൻ ശത്രുക്കളും നിനക്കെതിരെ
വാപൊളിക്കുന്നു. അവർ ചൂളം കുത്തുകയും
പല്ലിറുമ്മുകയും ചെയ്യുന്നു, "നമ്മൾ അവരെ
വിഴുങ്ങിക്കളഞ്ഞു. ഓഹോ, ഇതാണ് നമ്മൾ
കാത്തിരുന്നദിവസം; അത് വരികയും നമ്മൾ
അതിനെ കാണുകയും ചെയ്തിരിക്കുന്നു,"
എന്ന് അവർ പറയുന്നു.
17താൻ ഉദ്ദേശിച്ചത് യഹോവ ചെയ്തിരി
ക്കുന്നു; തന്റെ ഭീഷണി അവൻ നടത്തിയിരി
ക്കുന്നു. വളരെ പണ്ട് താൻ കല്പിച്ചിരുന്നത്
അവൻ പ്രവർത്തിച്ചിരിക്കുന്നു. എല്ലാം അവൻ
തകർത്തു; ഒട്ടും ദയ കാട്ടിയതുമില്ല. നിന്നെ
പ്രതി ആഹ്ലാദിക്കാൻ അവൻ നിന്റെ ശത്രുവി
ന് ഇടകൊടുത്തിരിക്കുന്നു. നിന്റെ പ്രതിയോ
ഗികളെ അവൻ ശക്തരാക്കി.*
18സീയോൻപുത്രിയുടെ മതിലേ, യഹോവ
യോടു ഹൃദയത്തിൽത്തട്ടി വിളിച്ചു കരയുവിൻ.
പകലും രാവും നിന്റെ കണ്ണുനീർ അണ
പൊട്ടി ഒഴുകട്ടെ. നിർത്തരുത്; നിന്റെ കണ്ണീ
രൊഴുക്കൽ നിർത്തരുത്.
19രാത്രിയിൽ എഴുന്നേറ്റ് പ്രാർത്ഥിക്കുക.
രാത്രിയുടെ ഓരോ യാമത്തിലും നിലവിളി
ക്കുക. യഹോയുടെ മുമ്പിൽചെന്ന് ദയ യാചി
ക്കുവിൻ. തെരുവുകളുടെ അറ്റത്ത് വിശപ്പുകൊ
ണ്ടു മയങ്ങിവീണ നിന്റെ പൈതങ്ങൾക്കു
വേണ്ടി അവന്റെ മുമ്പിൽ കൈ കൂപ്പുക.
20"യഹോവേ, ഇത്തരത്തിൽ നീ ചെയ്തിരി
ക്കുന്നത് ആരോടാണെന്നു കാണുകയും ശ്രദ്ധി
ക്കുകയും ചെയ്യേണമേ. അവരുടെ സന്താനങ്ങ
ളെ, അവർ താലോലിച്ച കുഞ്ഞുങ്ങളെ, സ്ത്രീ
കൾ തിന്നേണമോ? യഹോയുടെ ആലയത്തി
നകത്ത് പുരോഹിതരും പ്രവാചകരും കൊല്ല
പ്പെടേണമോ?
21യുവാക്കളും വൃദ്ധന്മാരും തെരുവുകളിൽ
നിലത്തു കിടക്കുന്നു. എന്റെ കന്യകമാരും
വിശിഷ്ടയുവാക്കളും യുദ്ധത്തിൽ വീണു
പോയി. യഹോവേ കോപം വന്ന ദിവസം
നീ അവരെ കൊന്നു; കരുണയില്ലാതെ നീ
അവരെ കൊന്നുകളഞ്ഞു.
22യഹോവ കോപിച്ചാൽ ആരും രക്ഷപ്പെടു
കയോ ജീവിക്കുകയോ ചെയ്യില്ല എന്നു കാണി
ക്കാൻവേണ്ടി, ഒരുത്സവത്തിന് ആളുകളെ വിളി
ക്കുന്നതു പോലെ ആളുകളെ വിളിച്ച് അവ
രോടു വട്ടമിട്ട് എന്നെ ഭയപ്പെടുത്താൻ നീ
ആഹ്വാനം ചെയ്തു. ഞാൻ താലോലിക്കുകയും
വളർത്തുകയും ചെയ്ത ആ കുഞ്ഞുങ്ങളെ
എന്റെ ശത്രു മുടിച്ചുകളഞ്ഞു.

### ദുരിതത്തിന്റെ പൊരുൾ

3 യഹോയുടെ കോപത്തിൽനിന്നും വരുന്ന
വലിയ ദുരിതം കണ്ടവൻ ഞാനാകുന്നു.
2വെളിച്ചത്തിലല്ല ഇരുട്ടിൽ യഹോവ എന്നെ
നയിക്കുകയും വഴിനടത്തുകയും ചെയ്തു.
3വീണ്ടും വീണ്ടും ദിവസം മുഴുവനും
യഹോവ എനിക്കെതിരെ മാത്രം കൈ തിരിച്ചു.
4എന്റെ മാംസവും തൊലിയും അവൻ
ജീർണ്ണിപ്പിച്ചിരിക്കുന്നു; എന്റെ അസ്ഥികൾ
അവൻ തകർത്തുകളഞ്ഞു. 5യഹോവ എനിക്കെ
തിരെ യുദ്ധത്തിനു കോട്ടകൾ പണിയുകയും
പട്ടിണിയും ആലസ്യവും കൊണ്ട് എന്നെ
പൊതിയുകയും ചെയ്യുന്നു.
6ശാശ്വതമായി മരിച്ചവരെയെന്ന പോലെ
എന്നെ അവൻ ഇരുണ്ട ഇടങ്ങളിൽ പാർപ്പിച്ചു.
7പുറത്തുപോകാൻ കഴിയാത്തവണ്ണം യഹോ
വ എനിക്കുചുറ്റും ഒരു മതിൽകെട്ടി. എന്നെ
അവൻ കനത്ത പിച്ചളച്ചങ്ങലയിലിട്ടു.
8രക്ഷിക്കണേ എന്നു ഞാൻ വിളിച്ചുകരയു
മ്പോഴും യഹോവ എന്റെ പ്രാർത്ഥന തട്ടിക്കള
യുന്നു.
9ഞാൻ പോകാൻ ഉദ്ദേശിച്ച വഴികൾ അവൻ
വെട്ടുകല്ലുകെട്ടി മുട്ടിച്ചിരിക്കുന്നു. എന്റെ
പാതകളെ അവൻ വളവും തിരിവും ഉള്ളതാക്കി
യിരിക്കുന്നു.
10യഹോവ എന്റെമേൽ ചാടിവീഴാൻ ഒളി
ഞ്ഞിരിക്കുന്ന ഒരു കരടിയെപ്പോലെയും ആക്ര
മിക്കാൻ പതിയിരിക്കുന്ന ഒരു സിംഹത്തെപ്പോ
ലെയുമാണ്.
11അവൻ എന്റെ വഴിയിൽ എന്നെ പിന്തു
ടരുകയും എന്നെ മാന്തിക്കീറുകയും ഏകാകി
യാക്കുകയും ചെയ്തു.
12അവൻ വില്ലു കുലയ്ക്കുകയും എന്നെ ഉന്നം
പരിശീലിക്കാൻ ഉപയോഗിക്കുകയും ചെയ്തു.
13അവന്റെ ആവനാഴിയിലെ അസ്ത്രങ്ങൾ
അവൻ എന്റെ വൃക്കകളിലേക്കു പായിച്ചിരി
ക്കുന്നു.
14എന്റെ സകല ആളുകളും എന്നെ കളി
യാക്കി ചിരിക്കുകയും ദിവസം മുഴുവൻ എന്നെ
കളിയാക്കി പാടുകയും ചെയ്യുന്നു.
15യഹോവ കയ്ക്കുന്ന വസ്തുക്കൾ എന്നിൽ
നിറയ്ക്കുകയും കയ്പുനീരുകൊണ്ട് എന്നെ
പൂരിതമാക്കുകയും ചെയ്തു.
16യഹോവ എനിക്കു ചവയ്ക്കാൻ ചരൽക്ക
ല്ലുതന്നു; എന്റെ പല്ലുകൾ പൊടിഞ്ഞു
പോയി; എന്നെ അവൻ പൊടിയിലിട്ട് ചവിട്ടി
ത്തേച്ചു.

---

**നിന്റെ ... ശക്തരാക്കി** "നിന്റെ ശത്രുക്കളുടെ കൊമ്പുകളെ അവൻ ഉയർത്തിയിരിക്കുന്നു" എന്നർത്ഥം.

**17**സമാധാനത്തിനു വേണ്ടിയുള്ള സകല പ്രത്യാശയും ഞാൻ കൈവിട്ടിരിക്കുന്നു, എൻെറ നല്ലകാലം ഞാൻ മറന്നുപോയിരിക്കുന്നു.

**18**“യഹോവയിലുള്ള എൻെറ പ്രതീക്ഷ നശിച്ചുപോയി” എന്നു ഞാൻ സ്വയം പറഞ്ഞു.

**19**എൻെറ ദുരിതവും അശാന്തിയും ഞാൻ കുടിച്ച കയ്പുനീരും കാകോളവും ഓർക്കുന്നു.

**20**എൻെറ എല്ലാ ദുരിതങ്ങളും തീർച്ചയായും ഞാൻ ഓർക്കുന്നു; അതുകൊണ്ട് ഞാൻ വിഷാദവാനാണ്.

**21**എങ്കിലും ഇക്കാര്യത്തെപ്പറ്റി ചിന്തിക്കുമ്പോൾ എനിക്കു പ്രത്യാശയുണ്ടാകുന്നു. ഞാൻ ചിന്തിക്കുന്നത് ഇതാണ്:

**22**യഹോയുടെ സ്നേഹപ്രവൃത്തികൾ അവസാനിക്കാറില്ല; അവൻെറ കാരുണ്യങ്ങളും അവസാനിക്കാറില്ല.

**23**അവ ഓരോ പുലരിയിലും പുതുതാണ്; യഹോയുടെ വിശ്വസ്തത അപാരം തന്നെ.

**24**എൻെറ ആത്മാവ് പറയുന്നു, “യഹോവയാണെൻെറ ദൈവം. “അതുകൊണ്ട് ഞാൻ അവനിൽ ആശ്രയിക്കും.

**25**അവനെ കാത്തിരിക്കുന്നവനും അവനെ തേടുന്നവനും, യഹോവ നല്ലവനത്രെ.

**26**യഹോവയിലുള്ള രക്ഷയ്ക്കായി അടക്കത്തോടെ പ്രത്യാശിക്കുന്നത് ഒരുവനു നന്ന്.

**27**ബാല്യത്തിൽ അച്ചടക്കം പഠിക്കുന്നത് പുരുഷനു നന്ന്.

**28**യഹോവ അവൻെറമേൽ നുകം വെക്കുമ്പോൾ അവൻ തനിച്ചും അടക്കത്തോടെയും ഇരിക്കട്ടെ.

**29**അവൻ പൊടിയോളം തൻെറ മുഖം താഴ്ത്തട്ടെ. അപ്പോൾ അവൻെറ ജീവന് പ്രത്യാശ ഉണ്ടായേക്കാം.

**30**തന്നെ അടിക്കുന്നവന് അവൻ കവിൾ കാണിച്ചു കൊടുക്കട്ടെ. അവനിൽ അങ്ങനെ നിന്ദ നിറയട്ടെ.

**31**ഇതു ഞാൻ പറയുന്നു കാരണം യഹോവ ഒരുവനെ എന്നെന്നേക്കുമായി ഉപേക്ഷിക്കില്ല.

**32**ഇതു ഞാൻ പറയുന്നു കാരണം ദുരിതത്തിലാക്കിയെങ്കിൽ അവൻ കരുണയും കാണിക്കും; അവൻെറ സ്നേഹപ്രവൃത്തികൾ അത്രയ്ക്കു കരുണയുള്ളതാണ്.

**33**ഇതു ഞാൻ പറയുന്നു കാരണം ജനങ്ങളെ വേദനിപ്പിക്കാനോ ദുരിതത്തിലാക്കാനോ യഹോവയ്ക്കു താല്പര്യമില്ല.

**34**ഭൂമിയിൽ തടവിലായിരിക്കുന്ന സകല പേരും തൻെറ കാൽക്കീഴിൽ ഞെരിക്കപ്പെടണമെന്ന് യഹോവ ആഗ്രഹിക്കുന്നില്ല.

**35**വിചാരണയിൽ കഴിയുന്നവനോടു മനുഷ്യർ അനീതി കാട്ടുന്നതു കാണാൻ യഹോവ ആഗ്രഹിക്കുന്നില്ല.

**36**ഒരുവൻ കോടതിയിൽ ന്യായം വളച്ചൊടിക്കുന്നത് യഹോവ ഇഷ്ടപ്പെടുന്നില്ല.

**37**യഹോവ കല്പിക്കാതെ ഒരുവനും എന്തെങ്കിലും പറയാനും അതു സംഭവിപ്പിക്കാനും കഴിയില്ല.

**38**അസന്തുഷ്ടവും സന്തുഷ്ടവുമായ കാര്യങ്ങൾ രണ്ടും സംഭവിക്കുന്നത് അത്യുന്നതനായ ദൈവത്തിൻെറ കല്പ നയെക്കാത്തല്ലയോ?

**39**ഇപ്പോഴും ജീവനോടെ ഇരിക്കുകയാണെങ്കിൽ ഒരുവൻ തൻെറ പാപങ്ങളെ (അവയ്ക്കുള്ള ശിക്ഷയെ)പ്പറ്റി മുറുമുറുക്കുന്നതെന്തിന്?

**40**നമ്മുടെ ചെയ്തികളെ നമുക്ക് സൂക്ഷ്മമായി പരിശോധിക്കാം; എന്നിട്ടു നമുക്ക് യഹോവയിങ്കലേക്കു മടങ്ങിപ്പോകാം.

**41**നമ്മുടെ ഹൃദയവും നമ്മുടെ കൈകളും സ്വർഗ്ഗസ്ഥനായ ദൈവത്തിലേക്കു ഉയർത്താം.

**42**“ഞങ്ങൾ പാപം ചെയ്യുകയും കഠിനഹൃദയരാവുകയും ചെയ്തിരിക്കുന്നു. നീ (യഹോവ) ഞങ്ങളോടു പൊറുത്തിട്ടില്ല.

**43**നീ ഞങ്ങളെ കോപത്തിൽ പുതയ്ക്കുകയും വേട്ടയാടുകയും ചെയ്തിരിക്കുന്നു. നീ ഞങ്ങളെ നിഷ്കരുണം കൊന്നിരിക്കുന്നു.

**44**ഒരു പ്രാർത്ഥനയും നിന്നിലേക്കെത്താതിരിക്കാൻ ഒരു മേഘംകൊണ്ടു നീ നിന്നെത്തന്നെ പുതച്ചിരിക്കുന്നു.

**45**അന്യരാഷ്ട്രങ്ങളുടെ ഇടയിൽ നീ ഞങ്ങളെ നിഷ്പ്രയോജനവസ്തുവും ചവറും പോലെ ആക്കിക്കളഞ്ഞു.

**46**ഞങ്ങളുടെ സകലശത്രുക്കളും ഞങ്ങളുടെ നേരെ വാപിളർക്കുന്നു.

**47**പേടിയും വീഴ്ചയും നാശവും തകർച്ചയും ഞങ്ങൾ അനുഭവിച്ചിട്ടുണ്ട്.”

**48**എൻെറ ജനത്തിൻെറ വിനാശം കാരണം എൻെറ കണ്ണിൽനിന്ന് നീർച്ചാലുകൾ ഒഴുകുന്നു.

**49**നിവാരണമില്ലാതെ, തോരാതെ, എൻെറ കണ്ണു കണ്ണുനീർ പൊഴിക്കുന്നു.

**50**യഹോവ സ്വർഗ്ഗത്തിൽനിന്നു താഴോട്ടു നോക്കി എന്താണു സംഭവിക്കുന്നതെന്ന് കാണും വരെ ഇതു തുടരും.

**51**എൻെറ നഗരത്തിലെ പെൺകുട്ടികൾക്കു സംഭവിച്ചിരിക്കുന്നതു കണ്ട് എൻെറ കണ്ണുകൾ കണ്ണുനീരുകൊണ്ട് നിറഞ്ഞിരിക്കുന്നു.

**52**ഒരു കാരണവുമില്ലാതെ എൻെറ ശത്രുക്കളായിത്തീർന്നവർ ശരിക്കും ഒരു പക്ഷിയെ എന്നപോലെ എന്നെ വേട്ടയാടി.

**53**അവർ ഒരു കുഴിയിൽ എന്നെ ജീവനോടെ എറിയുകയും എൻെറമേൽ കല്ലെറിയുകയും ചെയ്തു.

**54**വെള്ളം എൻെറ തലയ്ക്കുമീതെ ഒഴുകി; ഞാൻ പറഞ്ഞു, “ഞാൻ അവസാനിച്ചിരിക്കുന്നു.”

**55**യഹോവേ അത്യഗാധമായ കുഴിയിൽനിന്ന് ഞാൻ നിൻെറ നാമത്തെ വിളിച്ചപേക്ഷിക്കുന്നു.

**56**നിൻെറ ചെവി എന്നിൽനിന്നും തിരിക്കുകയും സഹായത്തിനായുള്ള എൻെറ വിളി കേൾക്കാതിരിക്കുകയും ചെയ്യരുതേ.

**57**ഞാൻ നിന്നെ വിളിച്ചപേക്ഷിക്കുമ്പോൾ അടുത്തു വരികയും, “ഭയപ്പെടേണ്ടാ” എന്ന് എന്നോടു പറയുകയും ചെയ്യേണമേ.

**58**യഹോവേ, എന്നെ പ്രതിരോധിക്കുകയും രക്ഷിക്കുകയും വേണമേ.

**59**യഹോവേ, എൻെറ ദുരിതം കാണേണമേ; ന്യായാലയത്തിൽ എനിക്കു നീതിതരേണമേ.

**60**അവരുടെ സകലപ്രതികാരങ്ങളും എനിക്കെതിരെയുള്ള സകലആലോചനകളും കാണേണമേ!

**61**യഹോവേ, അവരുടെ പരിഹാസവും എനിക്കെതിരെയുള്ള സകലആലോചനകളും നീ കേൾക്കേണമേ!

**62**എൻെറ ശത്രുക്കളുടെ സംസാരവും മുറുമുറുക്കലും സദാനേരവും എനിക്കെതിരെയാണ്.

63നോക്കൂ; അവർ ഇരിക്കുമ്പോഴായാലും നിൽ
ക്കുമ്പോഴായാലും അവരുടെ പരിഹാസപ്പാ
ട്ടിന് ഞാനാണു വിഷയം.
64യഹോവേ, അവർ ചെയ്തതിനുള്ള പ്രതി
ഫലം അവർക്കു തിരിച്ചുകൊടുക്കേണമേ.
65കഠിനമായഹൃദയം അവർക്കു നൽകേണമേ!
നിൻെറ ശാപം അവരുടെമേൽ ആക്കേണമേ!
66അവരെ കോപത്തോടെ വേട്ടയാടുകയും
യഹോയുടെ ആകാശത്തിനു കീഴെവെച്ച് നശി
പ്പിക്കുകയും ചെയ്യേണമേ.

### യെരൂശലേം ആക്രമണത്തിൻെറ ഭീകരതകൾ

4 സ്വർണ്ണം എങ്ങനെ കറുത്തതായി? നല്ല
തങ്കം എങ്ങനെ മാറിപ്പോയി? എല്ലാ തെരു
വുകളുടെയും അറുതികളിൽ രത്നങ്ങൾ ചവ
റുപോലെ ചൊരിഞ്ഞിരിക്കുന്നു.
2തങ്കംപോലെ വിലപ്പെട്ട സീയോൻെറ സൽ
പുത്രന്മാർ എങ്ങനെ ഒരു സാധാരണ കുശവൻ
ഉണ്ടാക്കിയ വിലകുറഞ്ഞ മൺപാത്രങ്ങൾ പോ
ലെ ഇപ്പോൾ എണ്ണപ്പെടുന്നു.
3കാട്ടുനായ് പോലും തൻെറ കുഞ്ഞുങ്ങളെ
മുലയൂട്ടാറുണ്ട്. കുറുക്കച്ചിപോലും തൻെറ
കുഞ്ഞുങ്ങളെ മുലകുടിപ്പിക്കാറുണ്ട്. എന്നാൽ
മരുഭൂമിയിലെ ഒട്ടകപ്പക്ഷികളെപ്പോലെയാണ
വൾ. എൻെറ ജനത്തിൻെറ പുത്രി ക്രൂരയാണ്.
4മുലയുണ്ണുന്ന കുഞ്ഞിൻെറ നാവ് ദാഹ
ത്തിൽ അവൻെറ അണ്ണാക്കോടു പറ്റുന്നു. പിച്ച
നടക്കുന്ന കുട്ടികൾ അപ്പം ചോദിക്കുന്നു.
എന്നാൽ അവർക്കു വേണ്ടതു കൊടുക്കാൻ അവ
ർക്ക് ആരുമില്ല.
5വിശിഷ്ടഭക്ഷണം കഴിച്ചവരിപ്പോൾ തെരു
വുകളിൽ പട്ടിണി കിടന്നു മരിക്കുന്നു. ഏറ്റ
വും വിലകൂടിയ വസ്ത്രങ്ങൾ ധരിക്കും എന്ന്
ഉറപ്പുണ്ടായിരുന്നവർ നഗരത്തിലെ കുപ്പത്തൊ
ട്ടികളിൽനിന്ന് കിട്ടിയതു ധരിക്കുന്നു.
6അതുകൊണ്ട്, യെരൂശലേമിൻെറ പാപം
സൊദോമിൻെറ പാപത്തേക്കാൾ വലുതാണ്.
ആരും അവളെ (സൊദോമിനെ) ആക്രമിക്കാ
തെ തന്നെ നൊടിയിടകൊണ്ട് അവൾ നശിപ്പി
ക്കപ്പെട്ടു. ചില യെഹൂദക്കാർ വിശിഷ്ടമായ
രീതിയിൽ ദൈവത്തിനു സമർപ്പിക്കപ്പെട്ടവർ.
7അവളുടെ (യെരൂശലേമിൻെറ) പ്രത്യേകമാ
യരീതിയിൽ ദൈവത്തിനു സമർപ്പിക്കപ്പെട്ട
ജനങ്ങൾ ഹിമത്തെക്കാളും നിർമ്മലരായിരുന്നു.
പാലിനെക്കാൾ വെൺമയുള്ളവരും ആയി
രുന്നു. അവരുടെ അസ്ഥികൾ പവിഴത്തെക്കാൾ
ബലമുള്ളതും ശരീരങ്ങൾ ഇന്ദ്രനീലം പോലെ
കഠിനവുമായിരുന്നു.
8ഇപ്പോൾ അവർ ഇല്ലറക്കരിയെക്കാൾ കറു
ത്തിരിക്കുന്നു. അവരെ തെരുവുകളിൽ തിരിച്ച
റിയുന്നില്ല. അവരുടെ തൊലി അവരുടെ
അസ്ഥികളിൽ ചുരുങ്ങിമുറുകിയിരിക്കുന്നു. ഒരു
മരത്തെപ്പോലെ അതുണങ്ങിപ്പോയിരിക്കുന്നു.
9പട്ടിണികൊണ്ടു മരിച്ചവരെക്കാൾ ഗുണം
യുദ്ധത്തിൽ മരിച്ചവർക്കാണ്. നിലത്തിലെ
അനുഭവം കിട്ടാതെ പോയവരേക്കാൾ ഗുണം
വാളുകൊണ്ട് മുറിവേറ്റവർക്കത്രെ.
10അതീവ വാത്സല്യമുള്ള സ്ത്രീകൾപോലും
സ്വന്തം കൈകൾകൊണ്ട് തങ്ങളുടെ മക്കളെ
പാകം ചെയ്തു. യെരൂശലേമിനെ തകർത്ത
പ്പോൾ അവർ തിന്നത് അതായിരുന്നു.
11യഹോവ തൻെറ കോപം മുഴുവനും പ്രദർ
ശിപ്പിച്ചു; അവൻ തൻെറ കോപത്തിൻെറ ചൂട്
പുറത്തേക്കു ചൊരിഞ്ഞു. സീയോനിൽ
അവൻ ഒരു തീ കൊളുത്തുകയും അതു സീയോ
നിൻെറ അടിത്തറവരെ ചുട്ടുകളയുകയും
ചെയ്തു.
12യെരൂശലേം കവാടങ്ങളിലൂടെ ശത്രുക്കൾ
ക്കു കടക്കാനാവുമെന്ന് ഭൂമിയിലുള്ള രാജാക്ക
ന്മാർക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല.
13അവളുടെ പ്രവാചകരുടെ പാപങ്ങളും
പുരോഹിതരുടെ അക്രമങ്ങളും കാരണം നിരപ
രാധികളുടെ രക്തം അവളുടെ ഉള്ളിൽ അവർ
തൂവിച്ചതു കാരണം.
14രക്തം കൊണ്ട് അശുദ്ധമായ തെരുവുകളി
ലൂടെ ജനങ്ങൾ അന്ധരായി അലഞ്ഞു. ആരും
തൊടാൻപോലും മടിക്കത്തക്കവണ്ണം അവരുടെ
വസ്ത്രങ്ങളിൽ രക്തം പുരണ്ടിരുന്നു.
15“മാറുവിൻ! മാറുവിൻ! ഞങ്ങളെ തൊട
രുത്!” ജനം വിളിച്ചുപറഞ്ഞു. ആ ജനങ്ങൾ
അലയാൻ തുടങ്ങി. അന്യരാഷ്ട്രക്കാർ പറഞ്ഞു:
“അവർ നമ്മോടൊപ്പം വസിക്കാൻ ഞങ്ങളാ
ഗ്രഹിക്കുന്നില്ല.”
16യഹോവ സ്വയം അവരെ ചിതറിച്ചുകള
ഞ്ഞു. അവൻ അവരെ സംരക്ഷിക്കുന്നുമില്ല.
പുരോഹിതരോടു ആദരവു കാട്ടാതെയായി.
വൃദ്ധന്മാരോടു ദയയും കാട്ടിയിരുന്നില്ല.
17ഞങ്ങൾക്കുള്ള സഹായത്തിനുവേണ്ടി ഇട
വിടാതെ നോക്കി ഞങ്ങളുടെ കണ്ണുകൾ ക്ഷയി
ച്ചുപോയി. നോക്കിയത് വെറുതെയുമായി.
ഞങ്ങളെ രക്ഷിക്കാൻ ഒരു രാഷ്ട്രത്തിനുവേണ്ടി
ഞങ്ങൾ വീണ്ടും വീണ്ടും നിരീക്ഷണഗോപു
രത്തിൽ നിന്നു പ്രതീക്ഷയോടെ നോക്കി.
പക്ഷേ ഞങ്ങളുടെ കാത്തിരിപ്പ് വിഫലമായി.
ഒരു രാഷ്ട്രത്തിനും ഞങ്ങളെ രക്ഷിക്കാനായില്ല.
18ഞങ്ങളുടെ നാൽക്കവലകളിൽ ഞങ്ങളെ
വഴി നടത്താതിരിക്കാൻ അവർ ഞങ്ങളുടെ
പിന്നാലെ പതുങ്ങിനടന്നു. ഞങ്ങളുടെ അന്ത്യം
അടുത്തുപോയി, ഞങ്ങളുടെ കാലം തികഞ്ഞി
രിക്കുന്നു, കാരണം ഞങ്ങളുടെ അന്ത്യം എത്തി
യിരിക്കുന്നു.
19ഞങ്ങളെ വേട്ടയാടിയവർ ആകാശത്തിലെ
കഴുകന്മാരേക്കാൾ വേഗം കൂടിയവരായിരുന്നു.
അവർ മലകളിൽ ഞങ്ങളെ തീവ്രമായി വേട്ട
യാടി; മരുഭൂമിയിൽ ഞങ്ങൾക്കായി പതിയി
രുന്നു.
20ഞങ്ങളുടെ ജീവശ്വാസത്തെ, യഹോവ
യുടെ അഭിഷിക്തനായവനെ അവർ കെണി
യിൽ വീഴ്ത്തിയിരുന്നു. “രാഷ്ട്രങ്ങളുടെ ഇട
യിൽ അവൻ ഞങ്ങളെ രക്ഷിക്കും” എന്ന് അവ
നെപ്പറ്റി ഞങ്ങൾ പറഞ്ഞിരുന്നു. അത് അവൻ
തന്നെ ആയിരുന്നു.”
21ഊസുദേശക്കാരിയായ എദോം പുത്രിയേ,
പാടുവിൻ, മദിക്കുവിൻ, ശിക്ഷയുടെ പാന
പാത്രം നിൻെറ അടുത്തുവരും. നീ മത്തുപിടി
ക്കുകയും നിന്നെത്തന്നെ നഗ്നയാക്കുകയും
ചെയ്യും.
22സീയോൻപുത്രീ, നിൻെറ പാപങ്ങൾക്കുള്ള
ശിക്ഷ പൂർത്തിയായിരിക്കുന്നു. യഹോവ ഇനി
യും നിന്നെ പ്രവാസത്തിലേക്കു അയയ്ക്കില്ല.
ഏദോം പുത്രീ, നിൻെറ പാപങ്ങൾ അവൻ
വെളിപ്പെടുത്തുമ്പോൾ യഹോവ നിന്നെ
ശിക്ഷിക്കും.

### യഹോവയോടു ഒരു പ്രാർത്ഥന

5 യഹോവേ, ഞങ്ങൾക്കു സംഭവിച്ചതെന്താ
ണെന്ന് ഓർക്കേണമേ; ഞങ്ങളുടെ അപ
മാനം ശ്രദ്ധകൊടുത്ത് കാണേണമേ.

2പൂർവ്വികരിൽനിന്ന് ഞങ്ങൾക്കു പാരമ്പര്യ
മായി കിട്ടിയ നിലം അപരിചിതർക്കും ഞങ്ങ
ളുടെ വീടുകൾ അന്യജനങ്ങൾക്കും കൊടുത്തി
രിക്കുന്നു.

3ഞങ്ങൾ അനാഥരായിരിക്കുന്നു; ഞങ്ങളുടെ
അമ്മമാർ വിധവകളെപ്പോലെ ആയിരിക്കുന്നു.
4ഞങ്ങൾ കുടിക്കുന്ന വെള്ളത്തിന് ഞങ്ങൾ
വില കൊടുക്കേണ്ടിവന്നിരിക്കുന്നു. ഞങ്ങളുടെ
മരത്തിനും വില കൊടുക്കേണ്ടിവന്നിരിക്കുന്നു.
5മരണത്തിൻെറ വക്കുവരേക്കും ഞങ്ങൾ വേട്ട
യാടപ്പെട്ടു; ഞങ്ങൾ തളർന്നു പോയി, ഞങ്ങ
ൾക്കു വിശ്രമവുമില്ല.
6ആവശ്യത്തിനു ഭക്ഷണം കിട്ടാൻ ഈജി
പ്തും അസ്സിര്യയുമായി ഞങ്ങൾ ഒരു കരാറു
ണ്ടാക്കി.

7പാപം ചെയ്തത് ഞങ്ങളുടെ പൂർവ്വിക
ന്മാർ. അവർ മരിച്ചു പോയി.
എന്നാൽ ഞങ്ങൾ അവരുടെ പാപങ്ങൾ
ക്കുള്ള ശിക്ഷ അനുഭവിക്കുകയാണ്.
8ദാസന്മാർ ഞങ്ങളെ ഭരിക്കുന്നു. അവരുടെ
പിടിയിൽനിന്ന് രക്ഷപ്പെടാൻ ഞങ്ങൾക്കാവു
ന്നില്ല.
9മരുഭൂമിയിലെ വിപത്തുകാരണം ഞങ്ങളുടെ
ആഹാരം കൊണ്ടുവരുവാൻ ഞങ്ങൾ ജീവൻ
പണയപ്പെടുത്തുന്നു.
10പൊള്ളിക്കുന്ന വറുതി കാരണം ഞങ്ങളുടെ
തൊലി ചൂളയെപ്പോലെ ചൂടായിരിക്കുന്നു.
11സീയോനിലെ സ്ത്രീകളെയും യെഹൂദയി
ലെ കന്യകമാരെയും അവർ (ശത്രു സൈനി
കർ) ബലാൽക്കാരം ചെയ്തു.
12അവരുടെ ഉത്തരവനുസരിച്ച് പ്രഭുക്കളെ
തൂക്കിക്കൊന്നു; മൂപ്പന്മാരോടു വേണ്ടവണ്ണം ആദ
രവു കാട്ടിയതുമില്ല.
13യുവാക്കൾ അരകല്ലു തിരിക്കുന്നു. ചെറുപ്പ
ക്കാർ തങ്ങളുടെ കഠിനവേല കാരണം വേച്ചു
പോകുന്നു.
14മൂപ്പന്മാർ നഗരകവാടങ്ങളിൽനിന്ന് അക
ലെ പോയിരിക്കുന്നു; യുവാക്കൾ തങ്ങളുടെ
സംഗീതവും നിർത്തിയിരിക്കുന്നു.
15ഞങ്ങളുടെ സന്തോഷം അവസാനിച്ചു;
ഞങ്ങളുടെ നൃത്തം വിലാപമായി മാറി.
16കിരീടം ഞങ്ങളുടെ തലയിൽനിന്ന് വീണു
പോയി; ഞങ്ങളോടു പരിതപിക്കുവിൻ; കാര
ണം ഞങ്ങൾ പാപം ചെയ്തിരിക്കുന്നു.
17ഇതെല്ലാംകൊണ്ട് ഞങ്ങൾ മനസ്സു തകർന്ന
വരാണ്; ഇതെല്ലാംകൊണ്ട് ഞങ്ങൾ ആശയറ്റ
വരാണ്.
18സീയോൻകുന്ന് വിജനമായി, അവിടെ
കുറുക്കന്മാർ ചുറ്റിത്തിരിയുന്നു.
19യഹോവേ, നീ എന്നെന്നും വാഴുന്നവന
ല്ലയോ; നിൻെറ സിംഹാസനം തലമുറതലമു
റയായി നിലനിൽക്കുന്നുവല്ലോ.
20നീ ഞങ്ങളെ അവഗണിച്ചുകൊണ്ടേയിരി
ക്കുന്നതെന്ത്? നീ ഇത്ര ദീർഘിച്ചകാലം ഞങ്ങ
ളെ കയ്യൊഴിയുന്നതെന്ത്?
21യഹോവേ, ഞങ്ങൾ മടങ്ങിവരുന്നതിനായി
നിന്നിലേക്കു ഞങ്ങളെ തിരിച്ചെടുക്കേണമേ;
ഞങ്ങൾ മുമ്പുണ്ടായിരുന്ന നിലയിലേക്കു
ഞങ്ങളെ പുതുക്കേണമേ.
22ഒരുപക്ഷേ നീ ഞങ്ങളെ നിശ്ശേഷം വെടി
ഞ്ഞിരിക്കുകയാവും; നീ ഞങ്ങളോടു അതി
യായി കോപിച്ചിരിക്കയാവും.

# യെഹെസ്കേൽ

### ആമുഖം

1 **1-3**ബൂസിയുടെ മകൻ യെഹെസ്കേൽ എന്ന
പുരോഹിതനാകുന്നു ഞാൻ. ബാബിലോ
ണിലെ കെബാർനദിയുടെ കരയിൽ ഞാൻ
പ്രവാസിയായിരുന്നപ്പോൾ ആകാശം തുറക്ക
പ്പെടുകയും ദൈവത്തിന്റെ ദർശനങ്ങൾ ഞാൻ
കാണുകയും ചെയ്തു. അത് മുപ്പതാമാണ്ട്
നാലാംമാസം (ജൂലായ്) അഞ്ചാംതീയതി ആയി
രുന്നു.

യെഹോയാഖീൻരാജാവ് പ്രവാസത്തിലായ
തിന്റെ അഞ്ചാമാണ്ടിലായിരുന്നു യെഹെസ്
കേലിന് യഹോവയുടെ അരുളപ്പാടുണ്ടായത്.
അവിടെവച്ച് യഹോവയുടെ ശക്തി അവന്റെ
മേൽ വന്നു.

### യഹോവയുടെ രഥം-ദൈവത്തിന്റെ സിംഹാസനം

**4**വടക്കുനിന്ന് ഒരു വലിയ കൊടുങ്കാറ്റു വരു
ന്നത് യെഹെസ്കേൽ എന്ന ഞാൻ കണ്ടു.
അത് ഊക്കൻകാറ്റോടു കൂടിയ ഒരു വലിയ
മേഘമായിരുന്നു. അതിൽനിന്ന് തീ ആളുന്നു
ണ്ടായിരുന്നു. അതിനുചുറ്റും പ്രകാശം മിന്നുന്നു
ണ്ടായിരുന്നു. അത് തീയിൽ തിളങ്ങുന്ന കാച്ചിയ
ലോഹം പോലെയിരുന്നു. **5**മേഘത്തിന്റെ
ഉള്ളിൽ മനുഷ്യരെപ്പോലെയുള്ള നാലു മൃഗങ്ങ
ളുണ്ടായിരുന്നു. **6**പക്ഷേ ഓരോ മൃഗത്തിനും
നാലു മുഖങ്ങളും നാലു ചിറകുകളും ഉണ്ടായി
രുന്നു.

**7**അവയുടെ കാലുകൾ നേരെയും പാദം പശു
വിന്റേതുപോലെയും ആയിരുന്നു. മിനുക്കിയ
പിച്ചളപോലെ അവ തിളങ്ങി. **8**അവയുടെ ചിറ
കുകൾക്കു കീഴെ മനുഷ്യന്റെ കൈകളുണ്ടായി
രുന്നു. ആകെ നാലുമൃഗങ്ങളും അവയ്ക്കോരോ
ന്നിനും നാലുമുഖങ്ങളും നാലു ചിറകുകളും
ഉണ്ടായിരുന്നു. ചിറകുകൾ അന്യോന്യം തൊ
ട്ടിരുന്നു. മൃഗങ്ങൾ നീങ്ങുമ്പോൾ എങ്ങോട്ടും
തിരിഞ്ഞില്ല. നോക്കിയിടത്തേക്കുതന്നെ അവ
സഞ്ചരിച്ചു.

**10**ഓരോ മൃഗത്തിനും നാലു മുഖങ്ങളുണ്ടായി
രുന്നു. മുൻവശത്ത് അവ ഓരോന്നിനും മനുഷ്യ
മുഖവും വലത്തുവശത്ത് സിംഹമുഖവും ഇട
ത്തുവശത്ത് കാളമുഖവും പിൻവശത്ത് കഴുക
മുഖവുമായിരുന്നു. **11**മൃഗങ്ങളുടെ ചിറകുകൾ
അവയ്ക്കു മീതെ വിടർത്തിയിരുന്നു. ഓരോ
മൃഗവും അതിന്റെ രണ്ടു ചിറകുകൾ നീട്ടി
അടുത്തുള്ള മൃഗങ്ങളെ തൊടുകയും മറ്റേ രണ്ടു
ചിറകുകൾകൊണ്ട് സ്വന്തം ശരീരം മറയ്ക്കുക
യും ചെയ്തു. **12**ഓരോ മൃഗവും അതു നോക്കിയി
ടത്തേക്കു തന്നെ സഞ്ചരിച്ചു. ആത്മാവിനു
തോന്നിയിടത്തേക്കെല്ലാം അവ ചെന്നു.
എന്നാൽ നീങ്ങുമ്പോൾ അവ എങ്ങോട്ടും തിരി
ഞ്ഞില്ല. **13**ഇങ്ങനെയാണ് മൃഗങ്ങൾ കാഴ്ചയിൽ
തോന്നിച്ചത്.

മൃഗങ്ങളുടെ ഇടയിലുള്ള സ്ഥലത്ത് ആളി
ക്കൊണ്ടിരുന്ന തീക്കനൽപോലെ എന്തോ ഒന്നു
ണ്ടായിരുന്നു. ആ തീ മൃഗങ്ങളുടെ ഇടയിൽ
ചലിച്ചുകൊണ്ടേയിരുന്ന ചെറിയ തീപ്പന്ത
ങ്ങൾപോലെ ആയിരുന്നു. തീ പ്രകാശത്തോടെ
ജ്വലിക്കുകയും അതിൽനിന്ന് മിന്നൽ ഒളിചിത
റുകയും ചെയ്തു! **14**മൃഗങ്ങൾ മിന്നൽപോലെ
വേഗത്തിൽ പിന്നോട്ടും മുന്നോട്ടും ഓടി!

**15-16**ഞാൻ മൃഗങ്ങളെ നോക്കിക്കൊണ്ടിരിക്കു
മ്പോൾ നിലത്തു തൊട്ടനിലയിൽ നാലുചക്ര
ങ്ങൾ ശ്രദ്ധിച്ചു. ഓരോ മൃഗത്തിന്റെയും നേരെ
ഒരു ചക്രമുണ്ടായിരുന്നു. എല്ലാ ചക്രങ്ങളും ഒരേ
പോലെയിരുന്നു. അവ നിർമ്മലമായ മഞ്ഞ
രത്നക്കല്ലിൽ ഉണ്ടാക്കിയതുപോലെയിരുന്നു. ഒരു
ചക്രത്തിനകത്ത് വേറൊരു ചക്രം ഉള്ളതുപോ
ലെയും അവ തോന്നിച്ചു. **17**ചക്രങ്ങൾക്ക് ഏതു
ദിശയിലേക്കും ചലിക്കാമായിരുന്നു. പക്ഷേ മൃഗ
ങ്ങൾ അവ ചലിച്ചപ്പോൾ ചലിച്ചില്ല. **18**ചക്രങ്ങ
ളുടെ പട്ടകൾ പൊക്കമുള്ളതും ഭയങ്കരവുമായി
രുന്നു! നാലുചക്രങ്ങളുടെയും പട്ടകളിൽ കണ്ണു
കളുണ്ടായിരുന്നു.

**19**ചക്രങ്ങൾ എല്ലായ്പ്പോഴും മൃഗങ്ങളോടൊ
പ്പം നീങ്ങി. മൃഗങ്ങൾ മുകളിൽ വായുവിലേക്കു
പോയെങ്കിൽ ചക്രങ്ങളും അവയോടൊപ്പം
പോയി. **20**അവ ആത്മാവ് പോയിടത്തെല്ലാം
പോയി. ചക്രങ്ങളും അവയോടൊപ്പം ചെന്നു.
എന്തുകൊണ്ടെന്നാൽ മൃഗത്തിന്റെ ആത്മാവ്
ചക്രങ്ങളിലായിരുന്നു. **21**അതുകൊണ്ട് മൃഗങ്ങൾ
നീങ്ങുമ്പോൾ ചക്രങ്ങളും നീങ്ങും. മൃഗങ്ങൾ
നിൽക്കുമ്പോൾ ചക്രങ്ങളും നിൽക്കും. മൃഗങ്ങൾ
വായുവിലേക്കു പോകുമ്പോൾ ചക്രങ്ങളും
കൂടെപോകും. എന്തുകൊണ്ടെന്നാൽ മൃഗങ്ങളു
ടെ ആത്മാവ് ചക്രങ്ങളിലായിരുന്നു.

**22**മൃഗങ്ങളുടെ തലകൾക്കുമീതെ ഒരത്ഭുത
വസ്തു ഉണ്ടായിരുന്നു. അത് കമഴ്ത്തിവച്ച ഒരു
കോപ്പ പോലെയിരുന്നു. ആ കോപ്പ സ്ഫടികം
പോലെ നിർമ്മലമായിരുന്നു. **23**കോപ്പയുടെ
അടിയിൽ മൃഗങ്ങൾക്കോരോന്നിനും തൊട്ടടുത്തു
ള്ള മൃഗങ്ങൾവരെ എത്തുന്ന ചിറകുകളുണ്ടായി
രുന്നു. സ്വന്തം ശരീരത്തെ മൂടിക്കൊണ്ടു രണ്ടു
ചിറകുകൾ ഒരു ഭാഗത്തേക്കും രണ്ടു ചിറകുകൾ
മറു ഭാഗത്തേക്കും വിരിഞ്ഞു നിന്നു.

**24**അപ്പോൾ ഞാൻ ചിറകുകളുടെ ശബ്ദം
കേട്ടു. മൃഗങ്ങൾ ചലിച്ചപ്പോഴെല്ലാം ചിറകു
കൾ വലിയ ശബ്ദമുണ്ടാക്കി. അവ കുത്തിയൊ
ഴുകുന്ന വെള്ളംപോലെ മുഴങ്ങി. സർവ്വശക്ത
നായ ദൈവത്തെപ്പോലെ അവ മുഴങ്ങി. ഒരു
സൈന്യംപോലെയോ ഒരു ആൾക്കൂട്ടംപോലെ
യോ അവ മുഴങ്ങി. മൃഗങ്ങൾ നിൽക്കുമ്പോൾ
അവ ചിറകുകൾ തങ്ങളുടെ പാർശ്വങ്ങളിൽ
താഴ്ത്തിവച്ചു.

**25**മൃഗങ്ങൾ നിൽക്കുകയും ചിറകുകൾ താഴ്
ത്തുകയും ചെയ്തപ്പോൾ അവയുടെ തലയ്ക്കു
മീതെയുള്ള കോപ്പയുടെ മുകളിൽനിന്ന്
വേറൊരു വലിയ ഇരമ്പലുണ്ടായി. **26**കോപ്പ
യുടെ മുകളിൽ സിംഹാസനം പോലെ എന്തോ
ഒന്നുണ്ടായിരുന്നു. അത് ഇന്ദ്രനീലക്കല്ലുപോലെ

നീലയായിരുന്നു. അതിൽ മനുഷ്യനെപ്പോലെ
യുള്ള ഒരു രൂപം ഇരുന്നിരുന്നു! 27അവന്റെ
അരയ്ക്കു മേലോട്ടുള്ള ഭാഗത്ത് ഞാൻ നോക്കി.
അവൻ ചുട്ടലോഹം പോലെയിരുന്നു. അവ
ന്റെ ചുറ്റും തീ ഉള്ളതുപോലെ തോന്നി! അവ
ന്റെ അരയ്ക്കു താഴോട്ടുള്ള ഭാഗത്തും ഞാൻ
നോക്കി. അത് അഗ്നിപോലെ ദൃശ്യമായി.
അവനുചുറ്റും തീപ്പൊരി ചിതറുന്നുണ്ടായിരു
ന്നു. 28അവന്റെ ചുറ്റും പ്രകാശിച്ച വെളിച്ചം
മേഘത്തിലെ മഴവില്ലുപോലെയിരുന്നു. അത്
യഹോവയുടെ തേജസ്സായിരുന്നു. അതു ദർശി
ച്ചതും ഞാൻ നിലത്തു കമിഴ്ന്നുവീണു സാഷ്
ടാംഗം നമസ്കരിച്ചു. അപ്പോൾ ഒരു ശബ്ദം
എന്നോടു സംസാരിക്കുന്നതു ഞാൻ കേട്ടു.

2 ശബ്ദം പറഞ്ഞു, “മനുഷ്യപുത്രാ, എഴുന്നേ
ൽക്കുക. ഞാൻ നീയുമായി സംസാരിക്കും.”
2അപ്പോൾ ഒരു കാറ്റുവന്ന് എന്നെ എഴുന്നേൽ
പ്പിച്ച് കാലിൽ നിർത്തി. എന്നോടു സംസാരി
ച്ചവനെ ഞാൻ ശ്രദ്ധിച്ചുകേട്ടു. 3അവൻ
എന്നോടു പറഞ്ഞു, “മനുഷ്യപുത്രാ, യിസ്രാ
യേൽകുടുംബത്തോടു സംസാരിക്കാൻ ഞാൻ
നിന്നെ അയയ്ക്കുകയാണ്. അവർ പലതവണ
എനിക്കെതിരെ തിരിഞ്ഞു. അവരുടെ പൂർവ്വി
കരും എനിക്കെതിരെ തിരിഞ്ഞു. അവർ എനി
ക്കെതിരെ പലവട്ടം പാപം ചെയ്തിട്ടുണ്ട്.
ഇന്നും എനിക്കെതിരെ അവർ പാപം ചെയ്തു
കൊണ്ടേയിരിക്കുന്നു. 4ആ പൂർവ്വികരുടെ പുത്ര
ന്മാരോട് സംസാരിക്കാൻ ഞാൻ നിന്നെ അയയ്
ക്കുന്നു. പക്ഷേ അവർ മഹാശാഠ്യക്കാരും കർക്ക
ശബുദ്ധിക്കാരുമാണ്. എങ്കിലും നീ അവരോടു
സംസാരിക്കണം. ‘നമ്മുടെ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറയുന്നു’ എന്നു
നീ പറയണം. 5പക്ഷേ അവർ നിന്നെ കേൾക്കു
കയില്ല. എനിക്കെതിരെ പാപം ചെയ്യുന്നത്
അവർ നിർത്തുകയില്ല. കാരണം, അവർ മഹാക
ലഹികളാണ്- അവർ എപ്പോഴും എനിക്കെ
തിരെ തിരിയുന്നു. എന്നാൽ അവർ ശ്രദ്ധിക്കു
കയോ ശ്രദ്ധിക്കാതിരിക്കുകയോ ചെയ്താലും
അവരുടെ ഇടയിൽ ഒരു പ്രവാചകൻ ജീവി
ച്ചിരിക്കുന്നുണ്ടെന്ന് അവർ അറിയുന്നതിനായി
നീ ഈ കാര്യങ്ങൾ പറയണം.
6“മനുഷ്യപുത്രാ, അവരെ നീ പേടിക്കരുത്.
അവർ പറയുന്നതിനെയും നീ പേടിക്കരുത്.
അവർ നിനക്കെതിരെ തിരിയുകയും നിന്നെ
ദ്രോഹിക്കാൻ ശ്രമിക്കുകയും ചെയ്യുമെന്നതു
നേരു തന്നെ. അവർ മുള്ളുകളെപ്പോലെയി
രിക്കും. തേളുകളുടെ കൂടെയാണ് നീ പാർക്കുന്ന
തെന്ന് നിനക്കുതോന്നും. എന്നാൽ അവർ പറ
യുന്നതിനെ നീ പേടിക്കരുത്. അവർ നിഷേധി
കളാണ്. എന്നാലും അവരെ പേടിക്കരുത്.
7അവർ ശ്രദ്ധിച്ചാലും ഇല്ലെങ്കിലും ഞാൻ പറ
യുന്ന കാര്യങ്ങൾ നീ അവരോടു പറയണം.
എനിക്കെതിരെ പാപം ചെയ്യുന്നത് അവർ നിർ
ത്തുകയില്ല. കാരണം അവർ കലഹികളാണ്.
8“മനുഷ്യപുത്രാ, ഞാൻ നിന്നോടു പറയുന്ന
കാര്യങ്ങൾ നീ ശ്രദ്ധിച്ചു കേൾക്കണം. അവ
രെപ്പോലെ നീ എനിക്കെതിരെ കലഹിക്കരുത്.
നിന്റെ വായ തുറന്ന് ഞാൻ നിനക്കു തരുന്നതു
തിന്നുക. ഞാൻ പറയുന്ന വാക്കുകൾ ശ്രദ്ധിച്ച്
അത് ജനത്തോടു പറയുകയും ചെയ്യുക.”
9അപ്പോൾ എന്റെ നേരെ ഒരു കൈ നീളു
ന്നത് യെഹെസ്കേൽ എന്ന ഞാൻകണ്ടു. അത്
വാക്കുകൾ എഴുതിയ ഒരു ചുരുൾ പിടിച്ചിട്ടു
ണ്ടായിരുന്നു. 10അവൻ ആ ചുരുൾ എന്റെ
മുമ്പിൽ നിവർത്തി. അതിൽ മുൻഭാഗത്തും
പിൻഭാഗത്തും എഴുത്തുണ്ടായിരുന്നു. അതിൽ
എല്ലാത്തരം ശോകഗാനങ്ങളും ശോകകഥകളും
താക്കീതുകളും ഉണ്ടായിരുന്നു.

3 ദൈവം എന്നോടു പറഞ്ഞു, “മനുഷ്യ
പുത്രാ, നീ കാണുന്നതു തിന്നുക. ഈ ചുരുൾ
തിന്നിട്ട് യിസ്രായേൽ കുടുംബത്തോട് ഈ
കാര്യങ്ങൾ ചെന്നു പറയുക.”
2അങ്ങനെ ഞാൻ വായ തുറക്കുകയും അവൻ
ചുരുൾ എന്റെ വായിൽ ഇടുകയും ചെയ്തു.
3എന്നിട്ട് ദൈവം പറഞ്ഞു, “മനുഷ്യപുത്രാ, ഈ
ചുരുൾ ഞാൻ നിനക്കു തരികയാണ്. അതു
വിഴുങ്ങുക! ആ ചുരുൾ നിന്റെ ശരീരം നിറ
യ്ക്കട്ടെ!”
അതുകൊണ്ട് ആ ചുരുൾ ഞാൻ തിന്നു. അത്
എന്റെ വായിൽ തേൻപോലെ മധുരിച്ചു.
4അപ്പോൾ ദൈവം എന്നോടു പറഞ്ഞു, “മനു
ഷ്യപുത്രാ, യിസ്രായേൽകുടുംബത്തിന്റെ അടു
ക്കൽ ചെല്ലുക. എന്റെ വാക്കുകൾ അവനോടു
പറയുക. 5ഞാൻ നിന്നെ അയയ്ക്കുന്നത് അപ
രിചിതഭാഷ സംസാരിക്കുന്ന അന്യജനങ്ങളുടെ
അടുക്കലേക്കല്ല. വേറൊരു ഭാഷ നീ പഠിക്കേണ്ട
തില്ല. ഞാൻ നിന്നെ അയയ്ക്കുന്നത് യിസ്രാ
യേൽകുടുംബത്തിന്റെ അടുക്കലേക്കാണ്!
6ഞാൻ നിന്നെ അയയ്ക്കുന്നത് നിനക്കു മനസ്സി
ലാകാത്ത കഠിനഭാഷകൾ സംസാരിക്കുന്നവ
രുടെ പലപല ദേശങ്ങളിലേക്കല്ല. അവരോടു
സംസാരിക്കാനാണു നിന്നെ ഞാനയച്ചിരുന്ന
തെങ്കിൽപോലും അവർ നിന്നെ ശ്രദ്ധിച്ചു കേൾ
ക്കുമായിരുന്നു. നീ പറയുന്നതു മനസ്സിലായി
ല്ലെങ്കിൽപോലും അവർ ശ്രദ്ധിക്കുമായിരുന്നു.
7അവർ മഹാശാഠ്യക്കാരും തലക്കടുപ്പമുള്ള വരും
കഠിനഹൃദയരുമാണ്. യിസ്രായേൽ ജനം നിന്നെ
കേൾക്കാൻ വിസമ്മതിക്കും. അവർക്കു ഞാൻ
പറയുന്നതു ശ്രദ്ധിക്കാൻ ആഗ്രഹമില്ല!
8എന്നാൽ നിന്നെ ഞാൻ അവരോളം തന്നെ
ശാഠ്യമുള്ളവനാക്കും. നിന്റെ തല അവരുടേതി
നോളം തന്നെ കടുപ്പമുള്ളതായിരിക്കും! 9വില
പിടിപ്പുള്ള ഒരു കല്ലുണ്ട്, വജ്രംപോലെ കടുപ്പ
മുള്ള കല്ല്. അതേപോലെ, ഞാൻ നിന്റെ തല
അവരുടേതിനേക്കാൾ കടുപ്പമുള്ളതാക്കും. നീ
അവരേക്കാൾ ശാഠ്യമുള്ളവനായിരിക്കും. അതു
കൊണ്ട് നീ അവരെ പേടിക്കുകയില്ല. എനിക്കെ
തിരെ എപ്പോഴും തിരിയുന്ന അവരെ നീ പേടി
ക്കുകയില്ല.”
10അപ്പോൾ ദൈവം എന്നോടു പറഞ്ഞു, “മനു
ഷ്യപുത്രാ, ഞാൻ നിന്നോടു പറയുന്ന ഓരോ
വാക്കും നീ ശ്രദ്ധിച്ചുകേൾക്കുകയും ഓർക്കു
കയും വേണം. 11പിന്നെ, പ്രവാസത്തിലുള്ള
നിന്റെ ജനത്തിന്റെ അടുക്കൽ ചെന്ന് നമ്മുടെ
‘യജമാനനായ യഹോവ ഈ കാര്യങ്ങൾ പറ
യുന്നു’ എന്നു പറയണം. അവർ നിന്നെ ശ്രവി
ക്കുകയില്ല. പാപം ചെയ്യുന്നത് നിർത്തുകയു
മില്ല. അവർ ശ്രദ്ധിച്ചാലുമില്ലെങ്കിലും ഈ കാര്യ
ങ്ങൾ നീ അവരോടു പറയണം.”
12അപ്പോൾ ആത്മാവ് എന്നെ എടുത്തുയർ
ത്തുകയും ഞാൻ എന്റെ പിന്നിൽ ഒരു ശബ്ദം
കേൾക്കുകയും ചെയ്തു. അത് ഇടിമുഴക്കം
പോലെ അത്യുച്ചത്തിലായിരുന്നു. അതു പറ
ഞ്ഞു, “യഹോവയുടെ പ്രതാപം അനുഗൃഹീ
തമാണ്!” 13പിന്നെ മൃഗങ്ങളുടെ ചിറകുകൾ
ചലിക്കാൻ തുടങ്ങി. അന്യോന്യം തൊട്ടപ്പോൾ
ചിറകുകൾ വളരെ വലിയശബ്ദമുണ്ടാക്കി.

അവയുടെ മുൻവശത്തുള്ള ചക്രങ്ങളും വലിയ
ശബ്ദമുണ്ടാക്കിത്തുടങ്ങി-അത് ഇടിമുഴക്കം
പോലെ ഉച്ചത്തിലായിരുന്നു. 14ആത്മാവ്
എന്നെ പൊക്കി ദൂരെകൊണ്ടുപോയി. ഞാൻ
അവിടം വിട്ടുപോയി. ഞാൻ അതീവദു:ഖിത
നായിരുന്നു. എന്റെ ആത്മാവ് ആകുലപ്പെട്ടി
രുന്നു. എങ്കിലും യഹോവയുടെ ശക്തി ഞാൻ
എന്നിൽ അനുഭവിച്ചു! 15കെബാർനദിയുടെ
കരയിലുള്ള തേൽ-ആബീബിൽ ബലമായി
പാർപ്പിക്കപ്പെട്ട യിസ്രായേൽജനത്തിന്റെ
അടുക്കൽ ഞാൻ ചെന്നു. ഞെട്ടലോടെയും
മിണ്ടാട്ടമില്ലാതെയും ഏഴുദിവസം ഞാൻ അവി
ടെ അവരുടെ കൂടെ ഇരുന്നു.

16ഏഴു ദിവസം കഴിഞ്ഞപ്പോൾ എനിക്ക്
യഹോവയുടെ അരുളപ്പാടുണ്ടായി. അവൻ പറ
ഞ്ഞു, 17"മനുഷ്യപുത്രാ, ഞാൻ നിന്നെ യിസ്രാ
യേലിനു കാവൽക്കാരനാക്കുന്നു. ഞാൻ നി
ന്നോടു പറയാൻ പോകുന്നകാര്യങ്ങൾ ശ്രദ്ധി
ക്കുകയും യിസ്രായേലിന് എന്റെ താക്കീ
തുകൾ നൽകുകയും വേണം. 18'ഈ ദുഷ്ടൻ
മരിക്കും!' എന്നു ഞാൻ പറഞ്ഞാൽ നീ അവനെ
താക്കീതു ചെയ്യണം! അവന്റെ ജീവിതരീതി
മാറ്റണമെന്നും ദുഷ്പ്രവൃത്തികൾ ചെയ്യുന്നതു
നിർത്തണമെന്നും നീ അവനോടു പറയണം.
അവനെ നീ താക്കീതു ചെയ്യുന്നില്ലെങ്കിൽ
അവൻ മരിക്കും. പാപം ചെയ്തതുകൊണ്ട്
അവൻ മരിക്കും. പക്ഷേ അവന്റെ മരണത്തിന്
ഞാൻ നിന്നെയും ഉത്തരവാദിയാക്കും! കാരണം
നീ അവന്റെ അടുക്കൽ പോകുകയും അവ
ന്റെ പ്രാണനെ രക്ഷിക്കുകയും ചെയ്തി
ല്ലല്ലോ.

19"ജീവിതരീതി മാറ്റാനും ദുഷ്പ്രവൃത്തികൾ
ചെയ്യുന്നതു നിർത്താനും നീ ഒരുവനെ താക്കീ
തു ചെയ്യുമായിരിക്കാം. അവൻ നിന്നെ കേൾ
ക്കാൻ കൂട്ടാക്കുന്നില്ലെങ്കിലോ, അവൻ മരിക്കും.
പാപം ചെയ്തതുകൊണ്ട് അവൻ മരിക്കും.
എന്നാൽ നീ അവനെ താക്കീതു ചെയ്തു.
അതുകൊണ്ട് നിന്റെ പ്രാണനെ നീ രക്ഷിച്ചു.

20"അല്ലെങ്കിൽ, നല്ലവനായ ഒരുവൻ നന്മ
വെടിഞ്ഞെന്നിരിക്കാം. അവനെ വീഴ്ത്താനിട
യാക്കുന്ന എന്തെങ്കിലും അവന്റെ മുമ്പിൽ
ഞാൻ വെച്ചുവെന്നിരിക്കാം. അവൻ ദുഷ്പ്രവൃ
ത്തികൾ ചെയ്യാൻ തുടങ്ങുകയും അതുകൊണ്ട്
മരിക്കുകയും ചെയ്യും. അവൻ പാപം ചെയ്യുന്ന
തിനാലും നീ അവനെ താക്കീതു ചെയ്യാത്തതി
നാലും അവൻ മരിക്കും. അവന്റെ മരണത്തിന്
ഞാൻ നിന്നെ ഉത്തരവാദിയാക്കും. അവൻ
ചെയ്ത നല്ലകാര്യങ്ങൾ മുഴുവൻ ജനം ഓർക്കു
കയുമില്ല.

21"എന്നാൽ നല്ലവനെ നീ താക്കീതു ചെയ്യു
കയും പാപം ചെയ്യരുതെന്ന് അവനോടാവ
ശ്യപ്പെടുകയും അവൻ പാപം ചെയ്യാതിരിക്കു
കയുമാണെങ്കിലോ? അവൻ മരിക്കുകയില്ല.
കാരണം നീ അവനെ താക്കീതു ചെയ്യുകയും
അവൻ കേൾക്കുകയും ചെയ്തു. അങ്ങനെ നീ
നിന്റെ സ്വന്തം പ്രാണനെ രക്ഷിച്ചു."

22യഹോവയുടെ ശക്തി എന്നിലേക്കു വന്നു.
അവൻ എന്നോടു പറഞ്ഞു, "എഴുന്നേറ്റ് താഴ്വ
രയിലേക്കു പോവുക. അവിടെവെച്ച് നിന്നോടു
ഞാൻ സംസാരിക്കും."

23അതുകൊണ്ട് ഞാൻ എഴുന്നേറ്റ് താഴ്വരയി
ലേക്കു പോയി. യഹോവയുടെ തേജസ്സ് അവി
ടെ ഉണ്ടായിരുന്നു.-കെബാർനദിക്കടുത്തുവച്ച്
ഞാൻ കണ്ടിരുന്നതുപോലെതന്നെ യഹോവ
യുടെ തേജസ്സ് അവിടെയും ഉണ്ടായിരുന്നു അതു
കൊണ്ട് ഞാൻ കമിഴ്ന്നുവീണു നമസ്കരിച്ചു.
24പക്ഷേ ഒരു ആത്മാവു വന്ന് എന്നെ എഴു
ന്നേൽപ്പിച്ചു നിർത്തി. അവൻ എന്നോടു പറ
ഞ്ഞു, "നീ വീട്ടിൽ ചെന്നു കതകടച്ച് അകത്തി
രിക്കുക. 25മനുഷ്യപുത്രാ, ആളുകൾ കയറുമായി
വന്ന് നിന്നെ കെട്ടിയിടും. അവർ ജനത്തിന്റെ
ഇടയിൽ പോകാൻ നിന്നെ അനുവദിക്കയില്ല.
26നിന്റെ നാക്ക് ഞാൻ നിന്റെ അണ്ണാക്കിൽ
പറ്റിക്കും-നീ മൂകനായിപ്പോകും. അങ്ങനെ,
തങ്ങൾ ചെയ്യുന്നത് തെറ്റാണെന്ന് അവരെ പഠി
പ്പിച്ചുകൊടുക്കാൻ അവർക്ക് ആരുമില്ലാതാകും.
എന്തിനെന്നോ? അവർ എല്ലായ്പ്പോഴും എനി
ക്കെതിരെ തിരിയുകയാണ്. 27പക്ഷേ നിന്നോടു
ഞാൻ സംസാരിക്കും. എന്നിട്ട് നിന്നെ സംസാ
രിക്കാൻ ഞാൻ അനുവദിക്കും. പക്ഷേ, 'നമ്മുടെ
യജമാനനായ യഹോവ ഈ കാര്യങ്ങൾ പറ
യുന്നു' എന്നു നീ അവരോടു നിശ്ചയമായും
പറയണം. അതു കേൾക്കണമെന്ന് ഒരുവനു
തോന്നുന്നെങ്കിൽ അവൻ കേൾക്കട്ടെ. എന്നാ
ലൊരുത്തൻ അതിനു വിസമ്മതിക്കുകയാണെ
ങ്കിൽ അവൻ വിസമ്മതിച്ചുകൊള്ളട്ടെ. പക്ഷേ
അവർ എപ്പോഴും എനിക്കെതിരെ തിരിയുക
യാണ്.

4 "മനുഷ്യപുത്രാ, നീ ഒരു ഇഷ്ടിക എടുത്ത്
അതിന്മേൽ ഒരു നഗരത്തിന്റെ-യെരൂ
ശലേം നഗരത്തിന്റെ-ചിത്രം വരയ്ക്കുക.
2പിന്നെ, നഗരം പിടിച്ചടക്കാൻ ഒരു സൈന്യം
എങ്ങനെ അതു വളയുന്നുവോ അതുപോലെ
പ്രവർത്തിക്കുക. അതിനുചുറ്റും ഒരു മൺമതിൽ
കെട്ടുക. നഗരമതിൽവരേക്കും ഒരു മണൽപാത
ഉണ്ടാക്കുക. ഇടിച്ചു തകർക്കാനുള്ള മരത്തടികൾ
കൊണ്ടുവരികയും നഗരത്തിനു ചുറ്റും സൈനി
കത്താവളങ്ങൾ സ്ഥാപിക്കുകയും ചെയ്യുക.
3പിന്നെ ഒരു ഇരുമ്പുചട്ടി എടുത്ത് നിനക്കും
നഗരത്തിനും നടുവിൽ വയ്ക്കുക. അത് നിന്നെ
യും നഗരത്തെയും വേർതിരിക്കുന്ന ഒരു ഇരുമ്പു
മതിൽ പോലെയായിരിക്കും. നഗരത്തിന്റെ
വിരോധിയാണ് നീ എന്ന് അങ്ങനെ നീ കാണി
ച്ചു കൊടുക്കും. നഗരത്തെ നീ വളയുകയും
ആക്രമിക്കുകയും ചെയ്യും. കാരണം ഇത് യിസ്രാ
യേലിനുവേണ്ടിയുള്ള ഒരു ദൃഷ്ടാന്തമാണ്. യെ
രൂശലേമിനെ ദൈവമായ ഞാൻ നശിപ്പിക്കു
മെന്ന് ഇതു തെളിയിക്കും.

4"പിന്നെ നീ നിന്റെ ഇടതുവശം ചരിഞ്ഞു
കിടക്കണം. യിസ്രായേൽജനത്തിന്റെ പാപ
ങ്ങൾ നിന്റെമേൽ സ്വയം ഏൽപ്പിക്കുകയാണെ
ന്നു കാണിക്കുന്ന പ്രവൃത്തികൾ നീ ചെയ്യണം.
എത്രദിവസം നീ ഇടതുവശം ചരിഞ്ഞു കിട
ക്കുന്നുവോ അത്രയുംദിവസം ആ പാപം നീ
പേറും. 5യിസ്രായേലിന്റെ പാപം നീ 390
ദിവസം പേറണം. അങ്ങനെ, ഒരു വർഷ ത്തിന്
ഒരു ദിവസം എന്ന നിരക്കിൽ നീ അതു
പേറണം.

6"അതു കഴിഞ്ഞാൽ പിന്നെ നാല്പതു ദിവസം
നീ നിന്റെ വലതുവശം ചരിഞ്ഞുകിടക്കും.
ആ നാല്പതു ദിവസങ്ങളിൽ ഒരു വർഷത്തിന്
ഒരു ദിവസം എന്ന കണക്കിൽ നീ യെഹൂദ
യുടെ പാപമായിരിക്കും പേറുക. യെഹൂദ എത്ര
കാലം ശിക്ഷിക്കപ്പെടണമെന്ന് ഞാൻ നിന്നോ
ടു പറയുന്നു."

7ദൈവം തുടർന്നു പറഞ്ഞു, "യെരൂശലേ
മിനെതിരെയുള്ള ആക്രമണത്തിനു നേർക്കു
നിന്റെ മുഖം തിരിക്കുക. നീ യെരൂശലേം നഗര

ത്തെ ആക്രമിക്കുന്നതുപോലെ നടിക്കുക.
നിന്റെ കുപ്പായക്കൈ തെറുത്തുകയറ്റുകയും
കൈകൾ നഗ്നമാക്കുകയും ചെയ്യുക. നിന്റെ
കൈ ഇഷ്ടികയ്ക്കുമേൽ ഉയർത്തുക. ഇതെല്ലാം
ചെയ്തുകൊണ്ട് എന്റെ ദൂതനെപ്പോലെ നഗര
ത്തിനെതിരെ പ്രവചിക്കുക. 8ഞാൻ നിന്റെ
മേൽ കയർകെട്ടും. നിന്റെ ആക്രമണത്തിന്റെ
ദിനങ്ങൾ തീരുന്നതുവരെ ഒരു വശത്തുനിന്ന്
വേറൊരു വശത്തേക്കു തിരിയാൻ നിനക്കു കഴി
വുണ്ടാകയില്ല."

9ദൈവം ഇതും പറഞ്ഞു, "അപ്പം ഉണ്ടാക്കുന്ന
തിനു നീ കുറച്ചു ധാന്യം സമ്പാദിക്കണം. ഗോത
മ്പും യവവും അമരയും പയറും ചാമയും ചോ
വും ഒരു പാത്രത്തിൽ ഇട്ടു കലർത്തി അരച്ചു
മാവാക്കണം. നീ ഒരു വശം തിരിഞ്ഞു കിടക്കുന്ന
390 ദിവസവും ആ മാവു കൊണ്ടുണ്ടാക്കിയ
അപ്പം മാത്രമേ തിന്നാവൂ. 10ഓരോ ദിവസത്തെ
യും അപ്പത്തിന് ഓരോ കോപ്പ മാത്രം മാവ്
എടുക്കാനേ നിന്നെ അനുവദിക്കൂ. നേരത്തോടു
നേരം ആ അപ്പം ഇടയ്ക്കിടെ നീ തിന്നുകൊ
ള്ളണം. 11ഒരു ദിവസം മൂന്നു കോപ്പ വെള്ളം
മാത്രം നിനക്കു കുടിക്കാം. നേരത്തോടു നേരം
ഇടയ്ക്കിടെ അതു നിനക്കു കുടിക്കാം. 12ഉണ
ങ്ങിയ മനുഷ്യമലം കൊണ്ടുണ്ടാക്കിയ തീയിൽ
നീ നിന്റെ യവം ചുട്ടെടുക്കണം. ജനത്തിന്റെ
സാന്നിദ്ധ്യത്തിൽ ആ തീയിൽ നീ നിന്റെ
അപ്പമുണ്ടാക്കണം." 13പിന്നെ യഹോവ പറ
ഞ്ഞു, "പുറംദേശങ്ങളിൽ യിസ്രായേൽകുടും
ബം അശുദ്ധമായ അപ്പം തിന്നുമെന്ന് ഇതു
കാട്ടിക്കൊടുക്കും. അവരെ യിസ്രായേലിൽനി
ന്നും പുറം ദേശങ്ങളിലേക്കു ഓടിക്കുന്നതും
ഞാനായിരിക്കും."

14അപ്പോൾ യെഹെസ്കേൽ എന്ന ഞാൻ
പറഞ്ഞു, "അയ്യോ, എന്റെ യജമാനനായ
യഹോവേ, ഞാൻ ഒരിക്കലും അശുദ്ധമായ ഭക്ഷ
ണം കഴിച്ചിട്ടില്ലല്ലോ. രോഗം വന്നു ചത്തമൃഗ
ത്തിന്റെയോ വന്യമൃഗം കൊന്ന മൃഗത്തിന്റെ
യോ ഇറച്ചി ഞാൻ ഒരിക്കലും തിന്നിട്ടില്ല.
ചെറിയ കുഞ്ഞായിരുന്ന കാലംതൊട്ട് ഇന്നു
വരെ അശുദ്ധമായ ഇറച്ചി ഞാൻ തിന്നിട്ടില്ല.
അത്തരം കെട്ട ഇറച്ചി ഒരിക്കലും എന്റെ വാ
യിൽ ചെന്നിട്ടില്ല."

15അപ്പോൾ ദൈവം എന്നോടു പറഞ്ഞു,
"ശരി! അപ്പം ചുടാൻ ഉണങ്ങിയ മനുഷ്യമല
ത്തിനു പകരം ഉണങ്ങിയ പശുവിൻചാണകം
ഉപയോഗിക്കാൻ ഞാൻ നിന്നെ അനുവദി
ക്കാം."

16പിന്നെ ദൈവം എന്നോടു പറഞ്ഞു, "മനു
ഷ്യപുത്രാ, യെരൂശലേമിലെ അപ്പശേഖരം
ഞാൻ നശിപ്പിക്കുകയാണ്. ജനത്തിന് തിന്നാൻ
അല്പം അപ്പം മാത്രമേ ഉണ്ടാവുകയുള്ളൂ. തങ്ങ
ളുടെ ഭക്ഷ്യവിതരണത്തെക്കുറിച്ച് അവർ അത്യ
ന്തം പരവശരാവും. കുടിക്കാൻ വെള്ളവും
അല്പം മാത്രമേ അവർക്കുണ്ടാവൂ. ഉള്ള വെള്ളം
കുടിക്കുമ്പോൾ അവർ അതിയായി പേടിക്കും.
17കാരണം ജനത്തിന് ഭക്ഷണവും വെള്ളവും
തികയുകയില്ല. അവർ അന്യോന്യം അങ്ങേയറ്റം
പേടിക്കും. തങ്ങളുടെ പാപങ്ങൾ കാരണം
തങ്ങൾ ക്ഷയിക്കുന്നത് അവർ തമ്മിൽത്തമ്മിൽ
കാണും.

5 1-2"മനുഷ്യപുത്രാ, നിന്റെ പട്ടിണിയുടെ
കാലം കഴിഞ്ഞാൽ നീ ഈ കാര്യങ്ങൾ ചെയ്യ
ണം. മൂർച്ചയുള്ള ഒരു വാളെടുത്ത് ക്ഷുരകന്റെ
കത്തികൊണ്ടെന്നപോലെ നീ നിന്റെ മുടിയും
താടിയും വടിക്കണം. ആ രോമം ഒരു തുലാസി
ലിട്ടു തൂക്കിയശേഷം മൂന്നായി ഭാഗിക്കണം.
അതിൽ മൂന്നിലൊന്നു രോമം നഗരത്തിന്റെ
ചിത്രം വരച്ച ഇഷ്ടികമേൽവെച്ച് 'നഗര ത്തിൽ'
ഇട്ടു ചുടണം. നഗരത്തിനകത്തുവെച്ച് ചിലർ
മരിക്കുമെന്ന് ഇതു കാണിക്കുന്നു. ഇനി യൊരു
വാളെടുത്ത് നിന്റെ മുടിയുടെ മൂന്നിലൊന്ന്
ചെറുതായി അരിഞ്ഞ് നഗരത്തിനുചുറ്റും ഇട
ണം. ചിലർ നഗരത്തിനു പുറത്തുവെച്ച് മരിക്കു
മെന്ന് ഇതു കാണിക്കും. പിന്നെ മൂന്നിലൊന്നു
രോമം വായുവിൽ എറിയണം- അതിനെ കാറ്റ്
ദൂരത്തേക്കു പാറ്റിക്കളയട്ടെ. എന്റെ വാൾ ഊരി
ചിലരെ ദൂരദേശങ്ങളിലേക്ക് ആട്ടി ഓടിക്കുമെ
ന്ന് ഇതു കാണിക്കും. 3പക്ഷേ അതിൽ കുറച്ചു
രോമം എടുത്ത് നീ നിന്റെ അങ്കിയിൽ തെറുക്ക
ണം. എന്റെ ജനത്തിൽ കുറച്ചു പേരെ ഞാൻ
രക്ഷിക്കുമെന്ന് ഇതു കാണിക്കും. 4ആ രോമ
ത്തിൽ പിന്നെയും കുറച്ചെടുത്ത് നീ തീയിലെ
റിയണം. അവിടെ ഒരു തീ പുറപ്പെട്ട് യിസ്രായേ
ൽഭവനം മുഴുവൻ ചാമ്പലാക്കുമെന്ന് ഇതു
കാണിക്കും." 5പിന്നെ എന്റെ യജമാനനായ
യഹോവ എന്നോടു പറഞ്ഞു, "ഈ ഇഷ്ടിക
യെരൂശലേമിന്റെ രൂപമാകുന്നു. യെരൂശലേമി
നെ ഞാൻ അന്യരാഷ്ട്രങ്ങളുടെ നടുക്കുവെച്ചി
രിക്കുന്നു. അവളുടെ ചുറ്റിലും രാജ്യങ്ങൾ ഉണ്ട്.
6യെരൂശലേമിലെ ജനം എന്റെ കല്പനകളോടെ
തിർത്തു മത്സരിച്ചിരിക്കുന്നു. മറ്റേതു രാഷ്ട്രത്തെ
ക്കാളും നീചർ അവരായിരുന്നു! അവരുടെ ചുറ്റി
ലുമുള്ള രാജ്യങ്ങളിലെ ഏതു ജനത്തേക്കാളു
മേറെ എന്റെ നിയമങ്ങൾ അധികവും ലംഘി
ച്ചത് അവരാണ്. എന്റെ കല്പനകൾ കേൾക്കാൻ
അവർ കൂട്ടാക്കിയില്ല. എന്റെ നിയമങ്ങൾ അനു
സരിക്കാൻ അവർ കൂട്ടാക്കിയില്ല!"

7അതുകൊണ്ട് എന്റെ യജമാനനായ യഹോ
വ പറയുന്നു, "നിങ്ങളോടു ഞാൻ അതിഭയങ്ക
രമായ ക്രിയകൾ ചെയ്യും! കാരണം നിങ്ങൾ
ഒരിക്കലും എന്റെ നിയമങ്ങൾ അനുസരിച്ചില്ല.
നിങ്ങൾ ഒരിക്കലും എന്റെ കല്പനകൾ അനു
സരിച്ചില്ല. നിങ്ങൾക്കുചുറ്റും പാർക്കുന്ന ജന
ങ്ങളേക്കാളേറെ എന്റെ കല്പനകൾ അധികവും
ലംഘിച്ചതു നിങ്ങളാണ്! ആ ജനങ്ങൾ തെറ്റെ
ന്നു സമ്മതിക്കുന്ന കാര്യങ്ങൾപോലും നിങ്ങൾ
ചെയ്തു!" 8അതുകൊണ്ട് എന്റെ യജമാനനായ
യഹോവ പറയുന്നു, "ഇപ്പോൾ ഞാൻ പോലും
നിങ്ങൾക്കെതിരാണ്! മറ്റുള്ള ആ ജനങ്ങൾ കാൺ
കെ ഞാൻ നിങ്ങളെ ശിക്ഷിക്കും. 9ഞാൻ മുമ്പൊ
രിക്കലും ചെയ്തിട്ടില്ലാത്ത കൃത്യങ്ങൾ നിങ്ങ
ളോടു ചെയ്യും. ആ ഭയങ്കരകൃത്യങ്ങൾ പിന്നീടൊ
രിക്കലും ഞാൻ ചെയ്യുകയുമില്ല! കാരണം
നിങ്ങൾ അത്ര ക്രൂരകൃത്യങ്ങളാണു ചെയ്തിരി
ക്കുന്നത്. 10യെരൂശലേമിലെ ജനം സ്വന്തം
മക്കളെ മാതാപിതാക്കളും സ്വന്തം മാതാപിതാ
ക്കളെ മക്കളും തിന്നുവാനുള്ളത്രയ്ക്കു വിശപ്പു
ള്ളവരായിപ്പോകും. നിങ്ങളെ ഞാൻ നാനാരീതി
യിൽ ശിക്ഷിക്കും. എന്നിട്ടും ജീവനോടെ
ബാക്കിയാവുന്നവരെ ഞാൻ എല്ലാവശങ്ങളി
ലേക്കും ചിതറിച്ചുകളയും.

11എന്റെ യജമാനനായ യഹോവ പറയുന്നു,
"യെരൂശലേമേ, എന്റെ ജീവൻവെച്ച് ഞാൻ
സത്യം ചെയ്യുന്നു. ഞാൻ നിന്നെ ശിക്ഷിക്കും!
നിന്നെ ശിക്ഷിക്കുമെന്നു ഞാൻ ആണയിടുന്നു!
കാരണം എന്റെ വിശുദ്ധസ്ഥലത്തോടു നീ
ഭയങ്കരകൃത്യങ്ങൾ ചെയ്തിരിക്കുന്നു! തരിമ്പും

ദയയോ മനസ്താപമോ ഇല്ലാതെ നിന്നെ
ഞാൻ ശിക്ഷിക്കും! **12**നിന്റെ ജനത്തിൽ മൂന്നി
ലൊന്ന് നഗരത്തിനകത്തുവച്ച് രോഗവും പട്ടി
ണിയും കൊണ്ടുമരിക്കും. മൂന്നിലൊന്ന് നഗര
ത്തിനു പുറത്തുവച്ച് യുദ്ധത്തിൽ മരിക്കും.
മൂന്നിലൊന്നിനെ ഞാൻ എന്റെ വാളൂരി
നാനാദിക്കുകളിലേക്ക്, ദൂരദേശങ്ങളിലേക്ക്
ആട്ടിയോടിക്കും. **13**നിന്റെ ജനത്തിനു നേരെ
യുള്ള എന്റെ കോപം അപ്പോൾ മാത്രമേ
ഞാൻ അടക്കൂ. എന്നോടവർ ചെയ്ത ദുഷ്ടകൃ
ത്യങ്ങൾക്ക് അവർ ശിക്ഷിക്കപ്പെട്ടുവെന്ന് ഞാൻ
അറിയും. ഞാനാണ് യഹോവയെന്നും അവ
രോട് എനിക്കുള്ള ഉറ്റസ്നേഹം കൊണ്ടാണ്
ഞാൻ അവരോടു സംസാരിച്ചതെന്നും അവരും
അറിയും!"

**14**ദൈവം പറഞ്ഞു, "യെരൂശലേമേ, നിന്നെ
ഞാൻ നശിപ്പിക്കും-നീ വെറുമൊരു കൽക്കൂമ്പാ
രമായിപ്പോകും. നിനക്കു ചുറ്റിലുമുള്ളവർ
നിന്നെ പരിഹസിക്കും. വഴിപോകുന്ന ഓരോരു
ത്തരും നിന്നെ പരിഹസിക്കും. **15**നിനക്കുചുറ്റി
ലുമുള്ളവർ നിന്നെ പരിഹസിക്കും, പക്ഷേ
നീ അവർക്കൊരു താക്കീതായിരിക്കുകയും
ചെയ്യും. ഞാൻ കോപിച്ചിരുന്നതും നിന്നെ
ശിക്ഷിച്ചതും അവർ കാണും. ഞാൻ അത്യധികം
കോപിച്ചിരുന്നു. ഞാൻ നിന്നെ താക്കീതു ചെ
യ്തു. ഞാൻ എന്തു ചെയ്യുമെന്ന് യഹോവ
യായ ഞാൻ നിന്നോടു പറഞ്ഞു! **16**നിനക്ക്
പട്ടിണിയുടെ ഭീകരനാളുകൾ വരുത്തുമെന്ന്
ഞാൻ നിന്നോടു പറഞ്ഞു. നിന്നെ നശിപ്പി
ക്കുന്ന കാര്യങ്ങൾ നിനക്കു വരുത്തുമെന്ന് ഞാൻ
നിന്നോടു പറഞ്ഞു. നിന്റെ ഭക്ഷണശേഖരം
എടുത്തുകളയുമെന്നും പട്ടിണിയുടെ ആ നാളു
കൾ വീണ്ടും വീണ്ടും വരുമെന്നും ഞാൻ
നിന്നോടു പറഞ്ഞു. **17**നിന്റെ പൈതങ്ങളെ
കൊല്ലുന്നതിന് പട്ടിണിയേയും ക്രൂരമൃഗങ്ങളേ
യും നിനക്കെതിരെ അയയ്ക്കുമെന്ന് ഞാൻ
നിന്നോടു പറഞ്ഞു. നഗരംമുഴുക്കെ രോഗവും
മരണവും ഉണ്ടാവുമെന്ന് ഞാൻ നിന്നോടു പറ
ഞ്ഞു. നിന്നോടു യുദ്ധം ചെയ്യാൻ ആ ശത്രു
യോദ്ധാക്കളെ കൊണ്ടുവരുമെന്ന് ഞാൻ
നിന്നോടു പറഞ്ഞു! ഇതെല്ലാം സംഭവിക്കുമെ
ന്നു യഹോവയായ ഞാൻ നിന്നോടു പറഞ്ഞു.
ഇതെല്ലാം സംഭവിക്കുകയും ചെയ്യും!"

**6** യഹോവയുടെ അരുളപ്പാട് വീണ്ടും എനി
ക്കുണ്ടായി. **2**അവൻ പറഞ്ഞു, "മനുഷ്യ
പുത്രാ, യിസ്രായേലിന്റെ മലകളിലേക്കു തിരി
ഞ്ഞ് എനിക്കുവേണ്ടി അവർക്കെതിരായി പറ
യുക. **3**മലകളോട് ഈ കാര്യങ്ങൾ പറയുക,
'യിസ്രായേലിന്റെ മലകളേ, എന്റെ യജമാന
നായ യഹോവയുടെ ഈ സന്ദേശം കേൾക്കുക!
എന്റെ യജമാനനായ യഹോവ കുന്നുക
ളോടും മലകളോടും മലയിടുക്കുകളോടും
താഴ്വരകളോടും ഈ കാര്യങ്ങൾ പറയുന്നു.
നോക്കൂ! നിങ്ങളോടു യുദ്ധം ചെയ്യാൻ ദൈവ
മായ ഞാൻ ശത്രുവിനെ കൊണ്ടുവരുന്നുണ്ട്.
നിങ്ങളുടെ ഉന്നതസ്ഥലങ്ങളെ ഞാൻ ഇടിച്ചു
നിരത്തും. **4**നിങ്ങളുടെ ബലിപീഠങ്ങളെ ഞാൻ
അടിച്ചുപൊടിക്കും! നിങ്ങളുടെ ധൂപബലിപീഠ
ങ്ങൾ തല്ലിത്തകർക്കപ്പെടും! നിങ്ങളുടെ ശവശ
രീരങ്ങളെ നിങ്ങളുടെ മലിനവിഗ്രഹങ്ങളുടെ
മുന്നിൽ ഞാൻ എറിയുകയും ചെയ്യും. **5**യിസ്രാ
യേലുകാരുടെ ശവശരീരങ്ങളെ അവരുടെ
മലിന വിഗ്രഹങ്ങളുടെ മുന്നിൽ ഞാൻ ഇടും.
നിങ്ങളുടെ അസ്ഥികളെ നിങ്ങളുടെ ബലി
പീഠങ്ങൾക്കു ചുറ്റും ഞാൻ വിതറും. **6**നിങ്ങൾ
എവിടെയെല്ലാം പാർക്കുന്നുവോ, അവിടെയെ
ല്ലാം അനിഷ്ടസംഭവങ്ങൾ ഉണ്ടാകും. അവരുടെ
നഗരങ്ങൾ കൽക്കൂമ്പാരങ്ങളായിപ്പോകും. അവ
രുടെ ഉന്നതസ്ഥലങ്ങൾ തകർക്കപ്പെടും. എന്തി
നെന്നോ? ആ ആരാധനാസ്ഥലങ്ങൾ ഇനി
വീണ്ടും ഉപയോഗിക്കപ്പെടരുത്. ആ ബലിപീ
ഠങ്ങൾ സകലതും തകർക്കപ്പെടും. ആ സ്ഥല
ങ്ങൾ ഇനിമേൽ ഉപയോഗിക്കപ്പെടരുത്. ആ
വിഗ്രഹങ്ങളെ ജനം ഇനി ഒരിക്കലും ആരാധിക്കു
കയില്ല. ആ ധൂപബലിപീഠങ്ങൾ പൂർണ്ണ
മായും തകർക്കപ്പെടും. നിങ്ങൾ ഉണ്ടാക്കിയ
സകലവസ്തുക്കളെയും ഞാൻ നിശ്ശേഷം നശി
പ്പിക്കും! **7**നിങ്ങളുടെ ജനം കൊല്ലപ്പെടും.
അപ്പോൾ ഞാനാണ് യഹോവ എന്നു നിങ്ങൾ
അറിയും!'"

**8**ദൈവം പറഞ്ഞു, "എങ്കിലും നിങ്ങളിൽ
അല്പം ചിലരെ ഞാൻ രക്ഷപെടാൻ അനുവ
ദിക്കും. അവർ കുറച്ചുകാലം അന്യദേശങ്ങളിൽ
പാർക്കും. അവരെ ഞാൻ ചിതറിക്കുകയും
അന്യദേശങ്ങളിൽ ബലമായി പാർപ്പിക്കുകയും
ചെയ്യും. **9**അവശേഷിക്കുന്നവർ അപ്പോൾ ബന്ദി
കളാക്കപ്പെടും. അന്യദേശങ്ങളിൽ പാർക്കാൻ
അവർ നിർബന്ധിതരാവും. എങ്കിലും ആ അവ
ശേഷിക്കുന്നവർ എന്നെ സ്മരിക്കും. അവരുടെ
ഹൃദയം ഞാൻ പിളർന്നിരിക്കുന്നു. അവർ
ചെയ്ത ദുഷ്ടതകൾക്ക് അവർ സ്വയം വെറു
ക്കും. മുമ്പ് അവർ എനിക്കു പുറംതിരിയുകയും
എന്നെ വിട്ടുപിരിയുകയും ചെയ്തു. അവരുടെ
മലിനവിഗ്രഹങ്ങളുടെ പിന്നാലെ അവർ ഓടി.
സ്വന്തം ഭർത്താവിനെ ഉപേക്ഷിച്ച് ഏതോ
അന്യപുരുഷന്റെ പിന്നാലെ ഓടുന്ന ഒരു
സ്ത്രീയെപ്പോലെയായിരുന്നു അവർ. പല ഭീക
രകൃത്യങ്ങളും അവർ ചെയ്തു. അതെച്ചൊല്ലി
അവർ പശ്ചാത്തപിക്കുകയും ചെയ്യും. **10**പക്ഷേ
ഞാനാണ് യഹോവ എന്ന് അവരറിയും. ഞാൻ
പറഞ്ഞാൽ പറഞ്ഞത് ചെയ്യുമെന്നും അവര
റിയും! അവർക്കു സംഭവിച്ച എല്ലാചീത്തക്കാര്യ
ങ്ങളും ഞാനാണ് വരുത്തിവച്ചതെന്ന് അവര
റിയും."

**11**അപ്പോൾ എന്റെ യജമാനനായ യഹോവ
എന്നോടു പറഞ്ഞു, "നീ കൈ കൊട്ടുകയും
നിലത്തു ചവിട്ടുകയും ചെയ്യുക. യിസ്രായേലു
കാർ ചെയ്ത സകലഭീകരകൃത്യങ്ങൾക്കുമെ
തിരെ നീ സംസാരിക്കുക. രോഗവും പട്ടിണി
യും അവരെ കൊന്നൊടുക്കുമെന്ന് അവർക്കു
താക്കീതു കൊടുക്കുക. യുദ്ധത്തിൽ അവർ
കൊല്ലപ്പെടുമെന്ന് അവരോടു പറയുക. **12**അ
ങ്ങകലെയുള്ളവർ രോഗംകൊണ്ടും ഇവിടെ
അടുത്തുള്ളവർ വാൾകൊണ്ടും മരിക്കും. നഗ
രത്തിൽ ശേഷിക്കുന്നവർ പട്ടിണികൊണ്ടും
മരിക്കും. അപ്പോൾ മാത്രമേ ഞാൻ എന്റെ
കോപത്തെ അവരിൽനിന്നും പിൻവലിക്കൂ.
**13**അപ്പോൾ മാത്രമേ നിങ്ങൾ അറിയൂ ഞാനാണ്
യഹോവയെന്ന്. നിങ്ങളുടെ ശവശരീരങ്ങൾ
നിങ്ങളുടെ മലിനവിഗ്രഹങ്ങളുടെ മുന്നിലും
അവരുടെ യാഗപീഠങ്ങൾക്കു ചുറ്റിലുംകാണു
മ്പോൾ നിങ്ങൾ അതറിയും. ആ ജഡങ്ങൾ
നിങ്ങളുടെ ഓരോ ആരാധനസ്ഥലത്തിന്റെ
യും അടുത്തുണ്ടാവും. ഉയർന്ന ഓരോകുന്നി
ന്റെയും മലയുടെയും മുകളിലും ഓരോപച്ചമ
രത്തിന്റെയും തഴച്ച ഓരോഓക്കുമരത്തി
ന്റെയും ചുവട്ടിലും ഉണ്ടാവും. അവിടെയെ
ല്ലാം നിങ്ങൾ നിങ്ങളുടെ ബലികൾ അർപ്പിച്ചു.

അവയാകട്ടെ നിങ്ങളുടെ നാറുന്ന വ്യാജവിഗ്ര
ഹങ്ങൾക്ക് ഒരു നറുമണമായിരുന്നു. 14പക്ഷേ
ഞാൻ അവരുടെമേൽ എൻെറ കൈ ഉയർത്തു
കയും അവരെ ശിക്ഷിക്കുകയും ചെയ്യും! അവ
രുടെ ദേശത്തെ ഞാൻ തരിശാക്കും! അത് രിബ്ലാ
മരുഭൂമിയേക്കാൾ ശൂന്യമായിപ്പോകും. അപ്പോൾ
ഞാനാണ് യഹോവയെന്ന് അവരറിയും!"

7 അപ്പോൾ യഹോവയുടെ അരുളപ്പാട് എനി
ക്കുണ്ടായി. 2അവൻ പറഞ്ഞു, "മനുഷ്യ
പുത്രാ, ഇതാ എൻെറ യജമാനനായ യഹോവ
യുടെ ഒരു സന്ദേശം. ഇത് യിസ്രായേൽദേശ
ത്തിനുള്ളതാകുന്നു.

അന്ത്യം. അന്ത്യം വരികയായി. രാജ്യം മുഴു
വൻ നശിപ്പിക്കപ്പെടും.

3നിൻെറ അന്ത്യം ഇതാ വരികയായി! നിൻെറ
നേരെ ഞാൻ എത്രമാത്രം കോപിഷ്ഠനാണെന്ന്
ഞാൻ കാട്ടിത്തരും. നീ ചെയ്ത ദുഷ്ടകൃത്യങ്ങൾ
ക്ക് ഞാൻ നിന്നെ ശിക്ഷിക്കും. നീ ചെയ്ത
സകല ഭയങ്കരകൃത്യങ്ങൾക്കും ഞാൻ നിന്നെ
ക്കൊണ്ട് പിഴ ഒടുപ്പിക്കും.

4നിന്നോടു ഞാൻ തരിമ്പും കരുണകാട്ടുക
യില്ല. നിന്നോടെനിക്ക് സഹതാപം തോന്നുക
യില്ല. നീ ചെയ്ത ദുഷ്ടകൃത്യങ്ങൾക്കാണ്
നിന്നെ ഞാൻ ശിക്ഷിക്കുന്നത്. നീ അത്ര ഭയ
ങ്കരകൃത്യങ്ങൾ ചെയ്തിരിക്കുന്നു. ഞാനാണ്
യഹോവയെന്ന് ഇപ്പോൾ നീ അറിയും."

5എൻെറ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറഞ്ഞു. "ഒന്നിനു പിറകെ ഒന്നായി
അത്യാഹിതങ്ങളുണ്ടാവും! 6അന്ത്യം വരികയാ
യി. അതു പെട്ടെന്നു തന്നെവരും! 7യിസ്രായേൽ
നിവാസികളേ, നിങ്ങളുടെ ശിക്ഷാകാലമിതാ
വരുന്നു. ശത്രു വരുന്നുണ്ട്. ദണ്ഡനത്തിനുള്ള
സമയം ഉടൻ വരുന്നുണ്ട്! മലകളിൽ ശത്രുവി
ൻെറ ഇരമ്പൽ കൂടിക്കൂടി വരികയാണ്. 8ഞാൻ
എത്രമാത്രം കോപിച്ചിരിക്കുന്നു എന്ന് നിങ്ങളെ
കാട്ടിത്തരാൻ ഇനി ഞാൻ വൈകിക്കില്ല. നിങ്ങ
ളോടുള്ള എൻെറ മുഴുവൻ കോപവും ഞാൻ
നിങ്ങൾക്കു കാട്ടിത്തരുന്നുണ്ട്. നിങ്ങളുടെ ദുഷ്ട
കൃത്യങ്ങൾക്ക് ഞാൻ നിങ്ങളെ ശിക്ഷിക്കും.
നിങ്ങൾ ചെയ്ത സകലഭീകരകൃത്യങ്ങൾക്കും
ഞാൻ നിങ്ങളെക്കൊണ്ട് പിഴഒടുപ്പിക്കും. 9നി
ങ്ങളോടു ഞാൻ തരിമ്പും കരുണ കാട്ടുകയില്ല.
നിങ്ങളോടെനിക്കു സഹതാപം തോന്നുകയില്ല.
നിങ്ങൾ ചെയ്ത ദുഷ്ടകൃത്യങ്ങൾക്കാണ് നിങ്ങ
ളെ ഞാൻ ശിക്ഷിക്കുന്നത്. നിങ്ങൾ അത്രയ്ക്കു
ഭയങ്കരമായ കൃത്യങ്ങൾ ചെയ്തിരിക്കുന്നു.
നിങ്ങളെ ശിക്ഷിക്കുന്ന യഹോവ ഞാനാണെ
ന്ന് ഇപ്പോൾ നിങ്ങൾ അറിയും.

10"ദിനമെത്തിയിരിക്കുന്നു. മൊട്ടിട്ടു വിരിയാ
റായ ഒരു ചെടിയെപ്പോലെ, ദണ്ഡനത്തിനുള്ള
സമയം ഇതാ എത്തിക്കഴിഞ്ഞു. ശത്രുവിൻെറ
അഹങ്കാരം പൊട്ടിമുളച്ചിരിക്കുന്നു. 11ദുഷ്ടരെ
ശിക്ഷിക്കാൻ അക്രമം ദുഷ്ടതയുടെ ഒരു വടി
യായി വളർന്നിരിക്കുന്നു. അവരിൽ ആരും അവ
ശേഷിക്കില്ല. അവരുടെ സമൃദ്ധിയോ സമ്പ
ത്തോ അവശേഷിക്കില്ല. പ്രമാണിമാർക്കിടയി
ലും ആരും അവശേഷിക്കില്ല.

12"ദണ്ഡനത്തിനുള്ള സമയം എത്തിപ്പോയി.
ആ ദിവസം ഇവിടെ എത്തിക്കഴിഞ്ഞു. വസ്തു
ക്കൾ വാങ്ങുന്നവർക്ക് സന്തോഷമുണ്ടാവില്ല.
വസ്തുക്കൾ വിൽക്കുന്നവർ അതെപ്പറ്റിയോർ
ത്ത് വ്യസനിക്കേണ്ടതില്ല.* കാരണം ഭയങ്കര
ദണ്ഡനത്തിൽനിന്ന് ഒരുവനും രക്ഷപ്പെടില്ല.
13സ്വന്തം സ്വത്തു വിൽക്കുന്നവർ അതിലേക്കൊ
രിക്കലും തിരിച്ചു ചെല്ലുകയില്ല. ഒരുവൻ ജീവ
നോടെ രക്ഷപ്പെട്ടാലും അവൻെറ സ്വത്തിലേ
ക്ക് അവൻ ഒരിക്കലും തിരിച്ചു ചെല്ലുകയില്ല.
എന്തുകൊണ്ടെന്നോ? ഈ ദർശനം മുഴുവൻ
ജനക്കൂട്ടത്തിനുമുള്ളതാണ്. അതുകൊണ്ട് ഒരു
വൻ ജീവനോടെ രക്ഷപ്പെട്ടാലും അത് ജന
ത്തെ ആശ്വസിപ്പിക്കയില്ല.

14"ജനത്തെ താക്കീതു ചെയ്യുന്നതിന് അവർ
കാഹളമൂതും. ജനം യുദ്ധത്തിനു തയ്യാറാവും.
പക്ഷേ അവർ യുദ്ധം ചെയ്യാൻ പോവുകയില്ല.
എന്തുകൊണ്ടെന്നാൽ ഞാൻ എത്രമാത്രം കോ
പിച്ചിട്ടുണ്ടെന്ന് മുഴുവൻ ആൾക്കൂട്ടത്തെയും
ഞാൻ കാട്ടിക്കൊടുക്കും. 15ശത്രു വാളും പിടിച്ച്
നഗരത്തിനു പുറത്തുണ്ട്. രോഗവും പട്ടിണി
യും നഗരത്തിനകത്തുണ്ട്. ആരെങ്കിലും വെളി
യിൽ വയലിലേക്കു പോയാൽ അവനെ ശത്രു
ഭടൻ കൊല്ലും. ആരെങ്കിലും അകത്ത് നഗര
ത്തിൽ തങ്ങിയാൽ അവനെ പട്ടിണിയും രോഗ
വും മുടിക്കും.

16"എങ്കിലും ജനത്തിൽ ചിലർ രക്ഷപ്പെടും.
ആ രക്ഷപ്പെട്ടവർ മലകളിലേക്കോടും. പക്ഷേ
അവർക്ക് സന്തോഷമുണ്ടാവില്ല. തങ്ങളുടെ
സമസ്തപാപങ്ങളെയും ചൊല്ലി അവർ ദു:ഖി
ക്കും. അവർ കരയുകയും പ്രാവുകളെപ്പോലെ
കുറുകുകയും ചെയ്യും. 17സ്വന്തം കൈകളുയർ
ത്താൻ കഴിയാത്തവണ്ണം അവർ അത്രയ്ക്കു ക്ഷീ
ണിതരും ദു:ഖിതരും ആയിരിക്കും. അവരുടെ
കാലുകൾ വെള്ളം പോലെയിരിക്കും. 18അവർ
വിലാപവസ്ത്രങ്ങൾ ഇടുകയും പേടിയിൽ
പുതയുകയും ചെയ്യും. ഓരോ മുഖത്തും
നിങ്ങൾ അപമാനം കാണും. ദു:ഖം കാണിക്കു
ന്നതിനുവേണ്ടി അവർ തങ്ങളുടെ തല മുണ്ഡ
നം ചെയ്യും. 19അവർ തങ്ങളുടെ വെള്ളി തെരു
വിലേക്കെറിയും. അവർ തങ്ങളുടെ സ്വർണ്ണ
ത്തെ നാറുന്ന പഴന്തുണിയെന്നപോലെ കണ
ക്കാക്കും. എന്തുകൊണ്ടെന്നാൽ യഹോവ
കോപിക്കുമ്പോൾ അവയ്ക്കൊന്നിനും അവരെ
രക്ഷിക്കാൻ ശേഷി ഉണ്ടാകയില്ല. അവ ജനത്തെ
വീഴ്ത്താനുള്ള ഒരു കെണിയല്ലാതെ മറ്റൊന്നു
മായിരുന്നില്ല. അവ ജനത്തിന് ആഹാരം കൊടു
ക്കയില്ല, അവരുടെ വയറ്റിൽ ആഹാരം വെച്ചു
കൊടുക്കയുമില്ല.

20"തങ്ങളുടെ ഭംഗിയുള്ള ആഭരണങ്ങൾ ഉപ
യോഗിച്ച് അവർ വിഗ്രഹമുണ്ടാക്കി. ആ പ്രതി
മയെച്ചൊല്ലി അവർ അഹങ്കരിച്ചിരുന്നു. അവർ
അവരുടെ ഭയങ്കരപ്രതിമകളുണ്ടാക്കി. അവർ ആ
വൃത്തികെട്ട സാധനങ്ങളുണ്ടാക്കി. അതുകൊണ്ട്
ദൈവമായ ഞാൻ അവയെ ഒരു നാറുന്ന പഴ
ന്തുണിപോലെ എറിഞ്ഞുകളയും. 21അവയെ
എടുത്തുകൊണ്ടുപോകാൻ ഞാൻ അപരിചി
തരെ അനുവദിക്കും. ആ അപരിചിതർ അവയെ
പരിഹസിക്കും. അവർ ജനത്തിൽ ചിലരെ കൊ
ല്ലുകയും മറ്റുള്ളവരെ ബന്ദികളാക്കി കൊണ്ടു
പോവുകയും ചെയ്യും. 22ഞാൻ അവരിൽനിന്ന്
എൻെറ തല തിരിച്ചുകളയും-ഞാൻ അവരെ
നോക്കുകയില്ല. ആ അപരിചിതർ എൻെറ ആല
യത്തെ നശിപ്പിക്കും-അവർ ആ വിശുദ്ധ മന്ദിര
ത്തിൻെറ നിഗൂഢഭാഗങ്ങളിൽ കടന്ന് അതിനെ
അശുദ്ധമാക്കും.

23"ബന്ദികൾക്കുവേണ്ടി തുടലുകളുണ്ടാക്കുക.
എന്തിനെന്നോ? അന്യരെ കൊന്നതിന് പലരും

---

**വസ്തുക്കൾ ... വ്യസനിക്കേണ്ടതില്ല** അവർക്കുണ്ടാ
കുന്ന ദുരിതങ്ങൾ മൂലം വാങ്ങുന്നവനോ വിൽക്കുന്ന
വനോ വ്യാപാരം നടത്താനാവില്ല എന്നർത്ഥം.

ശിക്ഷിക്കപ്പെടും. നഗരത്തിൽ എല്ലായിടത്തും
ലഹളയുണ്ടാകും. 24ഞാൻ അന്യദേശങ്ങളിൽ
നിന്ന് ദുഷ്ടന്മാരെ കൊണ്ടുവരും. യിസ്രായേ
ലിലെ മുഴുവൻ വീടുകളും അവർ കയ്യേറും.
ഇത്രയധികം അഹമ്മതി ഉള്ളവരാകുന്നതിൽ
നിന്ന് ബലവാന്മാരായ നിങ്ങൾ സകലരെയും
ഞാൻ തടയും. അന്യദേശങ്ങളിൽനിന്നുള്ള ആ
ജനം നിങ്ങളുടെ സകല ആരാധനാലയങ്ങളും
കയ്യേറും.

25"നിങ്ങൾ ഭയംകൊണ്ടു വിറയ്ക്കും. നിങ്ങൾ
സമാധാനം അന്വേഷിക്കും. പക്ഷേ അത് ഒട്ടും
കിട്ടുകയില്ല. 26ഒന്നിനു പിറകെ ഒന്നായി
നിങ്ങൾ കദനകഥകൾ കേൾക്കും. അശുഭവാർ
ത്തകളല്ലാതെ മറ്റൊന്നും നിങ്ങൾ കേൾക്കയില്ല.
നിങ്ങൾ ഒരു പ്രവാചകനെ അന്വേഷിക്കുക
യും അവനോട് ഒരു ദർശനം ചോദിക്കുകയും
ചെയ്യും. പക്ഷേ അങ്ങനെ ഒന്നുണ്ടാകയില്ല.
നിങ്ങളെ ഗ്രഹിപ്പിക്കാൻ പുരോഹിതരുടെ
പക്കൽ ഒന്നുമുണ്ടാകയില്ല. നിങ്ങൾക്കു തരാൻ
മൂപ്പന്മാരുടെ പക്കലും നല്ല ഉപദേശങ്ങളൊന്നും
ഉണ്ടാകയില്ല. 27മരിച്ചുപോയവർക്കു വേണ്ടി
നിങ്ങളുടെ രാജാവ് കരയുന്നുണ്ടാവും. നേതാക്ക
ന്മാർ വിലാപവസ്ത്രം ധരിക്കും. സാധാരണ
ക്കാർ വിരണ്ടിരിക്കും. എന്തുകൊണ്ടെന്നാൽ
അവർ ചെയ്ത കാര്യങ്ങൾക്ക് ഞാൻ പകരം
വീട്ടും. അവർക്കുള്ള ശിക്ഷ ഞാൻ നിശ്ചയിക്കും.
അവരെ ഞാൻ ശിക്ഷിക്കുകയും ചെയ്യും.
ഞാനാണ് യഹോവയെന്ന് അപ്പോൾ അവര
റിയും."

8 ഒരു ദിവസം യെഹെസ്കേൽ എന്ന ഞാൻ
എൻ്റെ വീട്ടിൽ ഇരിക്കുകയായിരുന്നു. യെ
ഹൂദയിലെ മൂപ്പന്മാർ എൻ്റെ മുന്നിലും ഇരിക്കു
ന്നുണ്ടായിരുന്നു. അത് പ്രവാസത്തിൻ്റെ ആറാം
കൊല്ലം ആറാം മാസം (സെപ്തംബർ) അഞ്ചാം
തീയതി ആയിരുന്നു. പെട്ടെന്ന് എൻ്റെ യജമാ
നനായ യഹോവയുടെ ശക്തി എന്നിൽ വന്നു.
2തീ പോലെയുള്ള എന്തോ ഒന്ന് ഞാൻ കണ്ടു.
അത് ഒരു മനുഷ്യശരീരംപോലെയിരുന്നു. അര
യ്ക്കു കീഴ്പോട്ട് അവൻ തീ പോലെ ആയി
രുന്നു. അരയ്ക്കു മേൽപോട്ട് അവൻ തീയിലിട്ട
ലോഹംപോലെ ജ്വലിച്ചു തിളങ്ങുന്നുണ്ടായി
രുന്നു. 3അപ്പോൾ കൈപോലെ എന്തോ ഒന്ന്
ഞാൻ കണ്ടു. ആ കൈ എൻ്റെ നേരെ നീളുക
യും എൻ്റെ തലമുടിയിൽ കുത്തിപ്പിടിക്കുക
യും ചെയ്തു. അപ്പോൾ ആത്മാവ് എന്നെ
വായുവിലേക്കു ഉയർത്തുകയും ദൈവീകദർശ
നത്തിൽ അവൻ എന്നെ യെരൂശലേമിലേക്കു
കൊണ്ടുപോവുകയും ചെയ്തു. വടക്കുപുറ
,ത്തുള്ള അകത്തെ വാതിൽക്കൽ അവൻ എന്നെ
കൊണ്ടുചെന്നു. ദൈവത്തെ അസൂയാലുവാ
ക്കുന്ന ആ പ്രതിമ ആ വാതിൽക്കലാണ്. 4പക്ഷേ
അവിടെ യിസ്രായേലിൻ്റെ ദൈവത്തിൻ്റെ
തേജസ്സ് ഉണ്ടായിരുന്നു. താഴ്വരയിൽ കെബാർ
നദിയുടെ കരയിൽ ഞാൻ കണ്ട ദർശനം
പോലെ തന്നെയിരുന്നു ആ തേജസ്സ്.

5ദൈവം എന്നോടു പറഞ്ഞു, "മനുഷ്യ
പുത്രാ, വടക്കുഭാഗത്തേക്കു നോക്കുക!" അതു
കൊണ്ട് ഞാൻ വടക്കോട്ടു നോക്കി. അപ്പോൾ
പ്രവേശനകവാടത്തോടു ചേർന്നുള്ള യാഗപീ
ഠവാതിലിൻ്റെ വടക്കുവശത്ത് ദൈവത്തെ
കോപാകുലനാക്കിയ ആ പ്രതിമ ഉണ്ടായിരുന്നു.

6അപ്പോൾ ദൈവം എന്നോടു പറഞ്ഞു, "മനു
ഷ്യപുത്രാ, യിസ്രായേൽജനം ചെയ്യുന്ന അതി
ക്രമങ്ങൾ എന്തൊക്കെ എന്ന് നീ കാണുന്നു
ണ്ടോ? അവർ ആ സാധനം ഇവിടെ, എൻ്റെ
ആലയത്തിൽനിന്നും എന്നെ ഓടിച്ചുവിടാ
നായി ഉണ്ടാക്കിയിരിക്കുന്നു! എൻ്റെകൂടെ വരി
കയാണെങ്കിൽ കൂടുതൽ വലിയ അതിക്രമ
ങ്ങൾ നീ കാണും!"

7അങ്ങനെ അങ്കണത്തിൻ്റെ പ്രവേശനത്തിൽ
അവൻ എന്നെ കൊണ്ടുവരികയും ഞാൻ മതി
ലിൽ ഒരു തുള കാണുകയും ചെയ്തു. 8ദൈവം
എന്നോടു പറഞ്ഞു, "മനുഷ്യപുത്രാ, മതിലിൽ
ഒരു തുളയുണ്ടാക്കുക." അതുകൊണ്ട് ഞാൻ മതി
ലിൽ ഒരു തുളയുണ്ടാക്കുകയും അവിടെ ഒരു
വാതിൽ കാണുകയും ചെയ്തു.

9അപ്പോൾ ദൈവം എന്നോടു പറഞ്ഞു, "ജനം
ഇവിടെ ചെയ്തുകൂട്ടുന്ന ഭയങ്കരമായ അതിക്ര
മങ്ങൾ അകത്തുചെന്നു നോക്കുക." 10അങ്ങനെ
ഞാൻ അകത്തുചെന്നു നോക്കി. നിങ്ങൾ
ആലോചിക്കാൻപോലും അറയ്ക്കുന്ന പലതരം
ഇഴജന്തുക്കളുടെയും മൃഗങ്ങളുടെയും പ്രതിമകൾ
ഞാൻ കണ്ടു. യിസ്രായേലുകാർ ആരാധിച്ചു
പോന്ന വ്യാജവിഗ്രഹങ്ങളായിരുന്നു അവ.
സകലമതിലുകളിലും ചുറ്റോടുചുറ്റും ആ ജന്തു
ക്കളുടെ കൊത്തിവച്ച ചിത്രങ്ങളുണ്ടായിരുന്നു!

11അപ്പോൾ അവിടെ ശാഫാൻ്റെ മകനായ
യയസന്യാവും യിസ്രായേലിലെ എഴുപതു
മൂപ്പന്മാരും ജനത്തിൻ്റെകൂടെ ആരാധന നട
ത്തുന്നത് ഞാൻ ശ്രദ്ധിച്ചു. അവർ അവിടെ
ജനത്തിൻ്റെ ഏറ്റവും മുന്നിൽത്തന്നെ ഉണ്ടായി
രുന്നു! ഓരോ മൂപ്പൻ്റെയും കയ്യിൽ സ്വന്തം
ധൂപകലശമുണ്ടായിരുന്നു. കത്തുന്ന ധൂപത്തി
ൽനിന്ന് വായുവിലേക്കു പുക ഉയരുന്നുണ്ടായി
രുന്നു. 12അപ്പോൾ ദൈവം എന്നോടു പറഞ്ഞു,
"മനുഷ്യപുത്രാ, യിസ്രായേലിലെ മൂപ്പന്മാർ
ഇരുട്ടത്ത് എന്തുചെയ്യുന്നെന്ന് നീ കാണുന്നു
ണ്ടോ? ഓരോരുത്തനും അവനവൻ്റെ സ്വന്തം
വ്യാജദൈവത്തിനുവേണ്ടി ഒരു വിശേഷമുറി
യുണ്ട്! 'യഹോവയ്ക്കു നമ്മെ കാണാനാവില്ല.
യഹോവ ഈ ദേശം വിട്ടുപോയി.' എന്ന് അവർ
സ്വയം പറയുന്നു." 13പിന്നെ ദൈവം എന്നോടു
പറഞ്ഞു, "നീ എൻ്റെ കൂടെ വരികയാണെ
ങ്കിൽ അവർ കൂടുതൽ വലിയ അതിക്രമങ്ങൾ
ചെയ്യുന്നത് നീ കാണും!"

14അപ്പോൾ ദൈവം യഹോവയുടെ ആലയ
ത്തിൻ്റെ വടക്കുപുറത്തുള്ള വാതിൽക്കലേക്കു
എന്നെ കൊണ്ടുപോയി. ഇരുന്നുകൊണ്ട് കര
യുന്ന സ്ത്രീകളെ അവിടെ ഞാൻ കണ്ടു. വ്യാജ
ദൈവമായ തമ്മൂസിനെച്ചൊല്ലി അവർ ദു:ഖി
തരായിരുന്നു!

15ദൈവം എന്നോടു പറഞ്ഞു, "മനുഷ്യ
പുത്രാ, ഈ അതിക്രമങ്ങൾ നീ കാണുന്നുണ്ടോ?
എൻ്റെകൂടെ വരിക. അപ്പോൾ ഇതിലും ചീത്ത
യായ അതിക്രമങ്ങൾ നീ കാണും!" 16പിന്നെ
അവൻ യഹോവയുടെ ആലയത്തിൻ്റെ അക
ത്തെ അങ്കണത്തിലേക്ക് എന്നെ കൊണ്ടുപോ
യി. അവിടെ മുഖമണ്ഡപത്തിനും യാഗപീഠ
ത്തിനും ഇടയിൽ ഇരുപത്തഞ്ചു പുരുഷന്മാർ
കുനിഞ്ഞുനിന്ന് ആരാധന നടത്തുന്നത് ഞാൻ
കണ്ടു. പക്ഷേ അവർ വിശുദ്ധമന്ദിരത്തിനഭിമു
ഖമായിട്ടല്ലാതെ നിൽക്കുകയായിരുന്നു! വിശുദ്ധ
സ്ഥലത്തിനുനേരെ അവരുടെ പിൻഭാഗമായി
രുന്നു. അവർ സൂര്യനെ ആരാധിക്കാൻ വേണ്ടി
കിഴക്കോട്ടു കുനിയുകയായിരുന്നു!

17അപ്പോൾ ദൈവം പറഞ്ഞു, "മനുഷ്യപുത്രാ,
നീ ഇതു കാണുന്നുണ്ടോ? എൻ്റെ ആലയം
അത്രയ്ക്കു നിസ്സാരമാക്കിക്കൊണ്ട് ഇവിടെ, ഈ

ആലയത്തിൽ, ഇത്തരം അതിക്രമങ്ങൾ ചെയ്തു
കളയാമെന്ന് യെഹൂദക്കാർ വിചാരിക്കുന്നു. ഈ
ദേശം അക്രമംകൊണ്ട് നിറഞ്ഞിരിക്കുന്നു.
എന്നെ ഭ്രാന്തു പിടിപ്പിക്കാൻവേണ്ടി അവർ
നിരന്തരം ഓരോന്നു ചെയ്യുന്നു. ഒരു വ്യാജദൈ
വത്തെയെന്നപോലെ ചന്ദ്രനെ ആദരിക്കാൻ
അവർ മൂക്കിൽ വളയം ഇട്ടിരിക്കുന്നതു നോക്കൂ!
18എന്റെ കോപം ഞാൻ അവരെ കാട്ടിക്കൊടു
ക്കും! അവരോടു ഞാൻ ഒട്ടും കരുണകാട്ടുക
യില്ല! അവർക്കുവേണ്ടി ഞാൻ ആകുലപ്പെടുക
യില്ല! അവർ എന്നോടു അലറി വിളിക്കും-
പക്ഷേ ഞാൻ അവർക്കു ചെവി കൊടുക്ക
യില്ല!"

9 അപ്പോൾ ദൈവം നഗരത്തെ ശിക്ഷിക്കാൻ
ചുമതലയുള്ള നേതാക്കളെ ഉറക്കെ വിളിച്ചു.
ഓരോരുത്തരുടെയും കയ്യിൽ അവനവന്റെ
സ്വന്തം നശീകരണായുധമുണ്ടായിരുന്നു. 2അ
പ്പോൾ ആറു പുരുഷന്മാർ വടക്കുപുറത്തെ
മേലേവാതിലിൽ നിന്നുള്ള നിരത്തിലൂടെ നട
ക്കുന്നത് ഞാൻ കണ്ടു. അവരിൽ ഓരോരുത്ത
ന്റെയും കയ്യിൽ സ്വന്തം മാരകായുധമുണ്ടായി
രുന്നു. കൂട്ടത്തിൽ ഒരുത്തൻ ദേഹത്ത് ചണയുടു
പ്പുകളും അരയിൽ എഴുത്തുകാരുടെ പേനയും
മഷിപ്പൊതിയും ധരിച്ചിരുന്നു. അവർ ആലയ
ത്തിലെ ഓടുകൊണ്ടുള്ള യാഗപീഠത്തിനരി
കിൽ ചെന്നു നിന്നു. 3അതുവരെ യിസ്രായേ
ലിലെ ദൈവത്തിന്റെ തേജസ്സ് കെരൂബുമാലാ
ഖമാരുടെ മുകളിൽ ഇരിക്കുകയായിരുന്നു.
ഇപ്പോൾ അവൻ അവിടെനിന്ന് മേലോട്ടുയർ
ന്നു. പിന്നെ തേജസ്സ് ആലയത്തിന്റെ വാതിൽ
ക്കൽ ചെന്നു. ഉമ്മറപ്പടിക്കു മുകളിലെത്തിയ
പ്പോൾ അവൻ നിന്നു. അപ്പോൾ ചണയുടുപ്പും
എഴുത്തുകാരുടെ പേനയും മഷിപ്പൊതിയും
ധരിച്ചവനെ തേജസ്സ് വിളിച്ചു.

4പിന്നെ യഹോവ അവനോടു പറഞ്ഞു,
"യെരൂശലേംനഗരത്തിലൂടെ പോവുക. ജനം
ഈ നഗരത്തിൽ ചെയ്തുകൂട്ടുന്ന എല്ലാ അതി
ക്രമങ്ങളെയുംകുറിച്ച് ദു:ഖിക്കുകയും ക്ഷോഭിക്കു
കയും ചെയ്യുന്ന സകലരുടെയും നെറ്റിയിൽ
ഒരടയാളം ഇടുക."

5-6അപ്പോൾ ദൈവം മറ്റു പുരുഷന്മാരോടു
പറയുന്നതു ഞാൻ കേട്ടു, "നിങ്ങൾ ഒന്നാമന്റെ
പിന്നാലെ പോകണമെന്ന് ഞാൻ ആവശ്യപ്പെ
ടുന്നു. നെറ്റിയിൽ അടയാളമില്ലാത്ത സകലരെ
യും നിങ്ങൾ കൊല്ലണം. അവർ മൂപ്പന്മാരാ
യാലും യുവാക്കളോ യുവതികളോ ആയാലും
കുട്ടികളോ അമ്മമാരോ ആയാലും പ്രശ്നമല്ല.
നെറ്റിയിൽ അടയാളമില്ലാത്ത സകലരെയും
നിങ്ങളുടെ ആയുധംകൊണ്ട് നിങ്ങൾ കൊല്ല
ണം. ഒട്ടും കരുണ കാണിക്കരുത്. ആരെക്കുറിച്ചും
മനസ്താപപ്പെടരുത്! ഇവിടെ എന്റെ ആലയ
ത്തിൽവെച്ചു തുടങ്ങുക." അതുകൊണ്ട് അവർ
ആലയത്തിന്റെ മുന്നിലുണ്ടായിരുന്ന മൂപ്പന്മാ
രിൽനിന്നു തുടങ്ങി.

7ദൈവം അവരോടു പറഞ്ഞു, "ഈ ആലയം
അശുദ്ധമാക്കുക-ഈ മുറ്റം ശവശരീരങ്ങൾകൊ
ണ്ട് നിറക്കുക! ഇപ്പോൾത്തന്നെ പോവുക!"
അതുകൊണ്ട് അവർ ചെന്ന് നഗരത്തിലുള്ള
വരെ കൊന്നു.

8അവർ ജനങ്ങളെ കൊല്ലുവാൻ പോയ
പ്പോൾ ഞാൻ അവിടെ തങ്ങി. ഞാൻ നിലത്തു
കമിഴ്ന്നുവീണ് നമസ്കരിച്ചുകൊണ്ടു നിലവി
ളിച്ചു, "അയ്യോ എന്റെ യജമാനനായ യഹോ
വേ, യെരൂശലേമിനോടുള്ള നിന്റെ കോപം
കാണിക്കുന്നതിനായി യിസ്രായേലിലെ ശേഷി
ക്കുന്നവരെ മുഴുവൻ നീ കൊല്ലുകയാണോ?"

9ദൈവം പറഞ്ഞു, "യിസ്രായേലിന്റെയും
യെഹൂദയുടെയും കുടുംബം ഒട്ടുവളരെ കൊടി
യ പാപങ്ങൾ ചെയ്തിരിക്കുന്നു! ഈ ദേശത്ത്
എല്ലായിടത്തും ജനം കൊല്ലപ്പെടുകയാണ്. ഈ
നഗരമാകട്ടെ അക്രമംകൊണ്ട് നിറഞ്ഞുമിരി
ക്കുന്നു. എന്തുകാരണ്ടെന്നോ? 'യഹോവ ഈ
രാജ്യം വിട്ടുപോയിരിക്കുന്നു' എന്നു ജനം പറ
യുന്നു. 'നമ്മൾ ചെയ്യുന്ന കാര്യങ്ങൾ യഹോവ
യ്ക്കു കാണാനാവില്ല.' എന്ന് അവർ സ്വയം
പറയുന്നു. 10എന്നെ സംബന്ധിച്ചിടത്തോളം,
ഞാൻ ഒട്ടും കരുണ കാട്ടുകയില്ല. ഇവരോടെ
നിക്ക് അനുതാപം തോന്നുകയില്ല. ഇത് അവർ
സ്വയം വരുത്തി വച്ചതാണ്-അവർ അർഹിച്ച
ദണ്ഡനം കൊടുക്കുക മാത്രമേ ഞാൻ ചെയ്യു
ന്നുള്ളൂ!"

11അപ്പോൾ ചണയുടുപ്പും എഴുത്തുകാരന്റെ
പേനയും മഷിയും പിടിച്ചിരുന്നവൻ തിരിച്ചു
വരികയും ഇങ്ങനെ ഉണർത്തിക്കുകയും ചെ
യ്തു, "നീ കല്പിച്ചത് ഞാൻ ചെയ്തിരിക്കുന്നു."

10 അപ്പോൾ കെരൂബുമാലാഖമാരുടെ തല
കൾക്കു മുകളിലുള്ള താലത്തിനു* നേരെ
ഞാൻ കണ്ണുകളുയർത്തി. താലം ഇന്ദ്രനീലക്ക
ല്ലുപോലെ തെളിഞ്ഞ നീലയായിരുന്നു. താല
ത്തിന്റെ മുകളിൽ സിംഹാസനം പോലെ ഒരു
വസ്തുവും ഉണ്ടായിരുന്നു. 2അപ്പോൾ സിംഹാ
സനത്തിൽ ഇരിക്കുന്നവൻ ചണയുടുപ്പു ധരി
ച്ചവനോടു പറഞ്ഞു, "കെരൂബുമാലാഖമാരുടെ
കീഴെ ചക്രങ്ങൾക്കിടയിലുള്ള സ്ഥലത്തു കയറി
നിൽക്കുക. കെരൂബുമാലാഖമാരുടെ നടുക്കു
നിന്ന് ഒരു കൈ നിറയെ തീക്കനലെടുത്തു
ചെന്ന് യെരൂശലേംനഗരത്തിന്മേൽ എറിയുക."

ആ മനുഷ്യൻ എന്നെയും കടന്നുനടന്നു.
3അവൻ കെരൂബുമാലാഖമാരുടെ നേരെ നടക്കു
മ്പോൾ അവർ ആലയത്തിന്റെ തെക്കുവശത്തു
ള്ള സ്ഥലത്തു നിൽക്കുകയായിരുന്നു. അകത്തെ
മുറ്റം മേഘംകൊണ്ടു നിറഞ്ഞു. 4അപ്പോൾ
യഹോവയുടെ തേജസ്സ് കെരൂബുമാലാഖമാ
രിൽ നിന്നുയർന്ന് ആലയത്തിന്റെ ഉമ്മറപ്പ
ടിക്ക് മീതെ നിന്നു. അപ്പോൾ ആലയം മേഘം
കൊണ്ടു നിറഞ്ഞു. മുറ്റം മുഴുവൻ യഹോവ
യുടെ തേജസ്സിന്റെ ജ്വലിക്കുന്ന പ്രകാശം കൊ
ണ്ടും നിറഞ്ഞു. 5കെരൂബുമാലാഖമാരുടെ ചിറ
കുകളിൽനിന്നുള്ള ശബ്ദം പുറത്തെ മുറ്റംവരെ
യും കേൾക്കാമായിരുന്നു. ആ ശബ്ദം അത്യു
ച്ചത്തിലായിരുന്നു-സർവ്വശക്തനായ ദൈവം
സംസാരിക്കുമ്പോഴത്തെ ഇടിമുഴങ്ങുന്ന ശബ്ദം
പോലെ തന്നെ.

6ദൈവം ചണയുടുപ്പുകളിട്ടവന് ഒരു കല്പന
കൊടുത്തിരുന്നു. കെരൂബുമാലാഖ മാർക്കിടയി
ലുള്ള ചക്രങ്ങളുടെ നടുക്കുപോയി നിൽക്കാ
നും കുറച്ചു കനൽക്കട്ടകൾ എടുക്കാനും ദൈവം
അവനോടു കല്പിച്ചിരുന്നു. അതുകൊണ്ട് അവൻ
അവിടെച്ചെന്ന് ചക്രത്തിന്റെ അടുത്തുനിന്നു.
7കൂട്ടത്തിലുള്ള ഒരു കെരൂബുമാലാഖ കൈ നീട്ടി
കെരൂബുമാലാഖമാരുടെ നടുക്കുള്ള സ്ഥലത്തു
നിന്ന് കുറച്ചു കനൽക്കട്ടകൾ എടുക്കുകയും
അതു മനുഷ്യന്റെ കൈകളിലേക്കു ചൊരിയു
കയും ചെയ്തു. അതോടെ മനുഷ്യൻ സ്ഥലം
വിട്ടു. 8കെരൂബുമാലാഖമാർക്ക് അവരുടെ ചിറ

**താലം** ഉല്പ. 1:6-7 ൽ ആകാശത്തിനു മുകളിലുള്ള
മകുടത്തിനുപയോഗിച്ച അതേ വാക്ക് തന്നെയാണി
വിടെയും

കുകൾക്കു കീഴെ മനുഷ്യരുടേതു പോലുള്ള കൈ
കളുണ്ടായിരുന്നു.
9ചക്രങ്ങൾ നാലെണ്ണമുണ്ടായിരുന്നെന്ന് അ
പ്പോൾ ഞാൻ ശ്രദ്ധിച്ചു. ഓരോ കെരൂബുമാലാ
ഖയുടെയും അരികെ ഓരോ ചക്രമുണ്ടായി
രുന്നു. ചക്രങ്ങളാവട്ടെ ഒരു തെളിഞ്ഞ മഞ്ഞരത്ന
ക്കല്ലുപോലെയിരുന്നു. 10ആ ചക്രങ്ങൾ നാലും
ഒരേപോലെയിരുന്നു. അവ ചക്രത്തിനകത്തു
ചക്രമുള്ളതു പോലെയും തോന്നിച്ചു. 11ചലിക്കു
മ്പോൾ എങ്ങോട്ടു വേണമെങ്കിലും അവയ്ക്കു
പോകാമായിരുന്നു. പക്ഷേ അവ ചലിച്ച
പ്പോൾ കെരൂബുമാലാഖമാർ എങ്ങോട്ടും തിരി
ഞ്ഞില്ല. തല നോക്കിയ ദിക്കിലേക്കു തന്നെ
അവർ സഞ്ചരിച്ചു. ചലിച്ചപ്പോൾ അവർ
എങ്ങോട്ടും തിരിഞ്ഞില്ല. 12അവരുടെ ദേഹങ്ങൾ
നിറയെ കണ്ണുകളുണ്ടായിരുന്നു. അവരുടെ ചുമ
ലുകളിലും കൈകളിലും ചിറകുകളിലും ചക്ര
ങ്ങളിലും കണ്ണുകളുണ്ടായിരുന്നു. അതെ, നാലു
ചക്രങ്ങളിലും കണ്ണുകളുണ്ടായിരുന്നു! 13"ചക്ര
ങ്ങൾക്കിടയിലുള്ള സ്ഥലം" എന്നു ശബ്ദം
പറയുന്നതു ഞാൻ കേട്ടത് ഈ ചക്രങ്ങളെ
പ്പറ്റിയായിരുന്നു.
14-15ഓരോ കെരൂബുമാലാഖയ്ക്കും നന്നാലു
മുഖങ്ങളുണ്ടായിരുന്നു. ആദ്യത്തേത് കെരൂബി
ന്റെ മുഖം. രണ്ടാമത്തേത് മനുഷ്യമുഖം. മൂന്നാ
മത്തേത് സിംഹമുഖം. നാലാമത്തേത് കഴുകു
മുഖം. കെബാർനദിയുടെ അടുത്തുവെച്ച് എനി
ക്കു ലഭിച്ച ദർശനത്തിൽ ഞാൻ കണ്ടതും ഇതു
തന്നെയായിരുന്നുവെന്ന് അപ്പോൾ എനിക്കു
ബോദ്ധ്യമായി! ആ "മൃഗങ്ങൾ" കെരൂബുമാലാ
ഖമാരായിരുന്നു!

അപ്പോൾ കെരൂബുമാലാഖമാർ ആകാശത്തി
ലേക്കുയർന്നു. 16ചക്രങ്ങളും അവരോടൊപ്പം
പൊങ്ങി. കെരൂബുമാലാഖമാർ അവരുടെ ചിറ
കുകൾ ഉയർത്തി ആകാശത്തിലേക്കു പറന്ന
പ്പോൾ ചക്രങ്ങൾ അവരുടെയടുക്കൽനിന്നും
തിരിഞ്ഞില്ല. 17കെരൂബുമാലാഖമാർ ആകാശ
ത്തിലേക്കു പറന്നെങ്കിൽ ചക്രങ്ങളും അവയോ
ടൊപ്പം ചെന്നു. കെരൂബുമാലാഖമാർ അന
ങ്ങാതെ നിന്നെങ്കിൽ ചക്രങ്ങളും അതുതന്നെ
ചെയ്തു. എന്തുകൊണ്ടെന്നോ? "മൃഗത്തിന്റെ"
ജീവന്റെ ആത്മാവ് അവയിലുണ്ടായിരുന്നു.
18അപ്പോൾ യഹോവയുടെ തേജസ്സ് ആലയ
ത്തിന്റെ ഉമ്മറപ്പടിയിൽനിന്നു പൊങ്ങുകയും
കെരൂബുമാലാഖമാരുടെ മുകളിലുള്ള സ്ഥല
ത്തു ചെന്നു നിൽക്കുകയും ചെയ്തു.
19അപ്പോൾ കെരൂബുമാലാഖമാർ ചിറകുകൾ
ഉയർത്തി ആകാശത്തിലേക്കു പറന്നു. അവർ
ആലയം വിട്ടുപോകുന്നത് ഞാൻ കണ്ടു! ചക്ര
ങ്ങളും അവരോടൊപ്പം പോയി. പിന്നെ യഹോ
വയുടെ ആലയത്തിന്റെ കിഴക്കേ വാതിലിൽ
അവർ നിന്നു. യിസ്രായേലിന്റെ ദൈവത്തി
ന്റെ തേജസ്സ് ആകാശത്തിൽ അവരുടെ മീതെ
ഉണ്ടായിരുന്നു.
20അപ്പോൾ കെബാർനദിക്കടുത്തുവെച്ചു
ണ്ടായ ദർശനത്തിൽ യിസ്രായേലിന്റെ
ദൈവത്തിന്റെ തേജസ്സിനു കീഴെ കണ്ട മൃഗ
ങ്ങളെ ഞാൻ ഓർത്തു. ആ മൃഗങ്ങൾ കെരൂബു
മാലാഖമാരായിരുന്നെന്ന് എനിക്കു ബോദ്ധ്യ
മായി. 21ഞാൻ അർത്ഥമാക്കുന്നത് ഓരോ മൃഗ
ത്തിനും നാലു മുഖങ്ങളും നാലുചിറകുകളും
അവരുടെ ചിറകുകൾക്കടിയിൽ മനുഷ്യന്റെ
കൈകൾപോലുള്ള എന്തോ ഒന്നും ഉണ്ടായിരു
ന്നെന്നാണ്. 22കെരൂബുമാലാഖമാരുടെ മുഖ
ങ്ങൾ കെബാർനദിക്കടുത്തുവെച്ചുണ്ടായ ദർശ
നത്തിലെ മൃഗങ്ങളുടെ നാലുമുഖങ്ങൾ പോലെ
തന്നെ ആയിരുന്നു. അവയെല്ലാം അവ പോയി
ക്കൊണ്ടിരുന്ന ദിക്കിലേക്കു നേരെ മുമ്പോട്ടു
നോക്കി.

11 അപ്പോൾ ആത്മാവ് എന്നെ യഹോവ
യുടെ ആലയത്തിന്റെ കിഴക്കേ വാതിൽ
ക്കലേക്കു കൊണ്ടുപോയി. ഈ വാതിൽ കിഴക്കു
ദിശയിലാണ്. അതിന്റെ പ്രവേശനത്തിൽ
ഇരുപത്തിയഞ്ചു പുരുഷന്മാരെ ഞാൻ കണ്ടു.
അസ്സൂരിന്റെ മകൻ യയസന്യാവും ബെനാ
യാവിന്റെ മകൻ പെലത്യാവും അവരുടെ കൂട്ട
ത്തിലുണ്ടായിരുന്നു. പെലത്യാവായിരുന്നു കൂട്ട
ത്തിന്റെ തലവൻ.
2അപ്പോൾ ദൈവം എന്നോടിങ്ങനെ പറ
ഞ്ഞു, "മനുഷ്യപുത്രാ, ഈ നഗരത്തിനുവേണ്ടി
ദുരാലോചനകൾ നടത്തുന്നത് ഇവരാണ്.
ദുഷ്പ്രവൃത്തികൾ ചെയ്യാൻ ഇവർ സദാ ജന
ത്തോടു പറയുന്നു. 3'അടു ത്തകാലത്തൊന്നും
നാം നമ്മുടെ വീടുകൾ വീണ്ടും പണിയില്ല.*
കലത്തിലുള്ള മാംസംപോലെ നാം ഈ നഗര
ത്തിൽ സുരക്ഷിതരാണ്!' എന്നു അവർ പറയു
ന്നു. 4അവർ ഈ കള്ളങ്ങൾ പറയുകയാണ്.
അതുകൊണ്ട് എനിക്കുവേണ്ടി നീ അവരോടു
തീർച്ചയായും സംസാരിക്കണം. മനുഷ്യപുത്രാ,
പോയി ജനത്തോടു പ്രവചിക്കുക."
5അപ്പോൾ യഹോവയുടെ ആത്മാവ് എന്റെ
മേൽ വന്നു. അവൻ എന്നോടു പറഞ്ഞു, "ഇതെ
ല്ലാം യഹോവ അരുളിച്ചെയ്തതായി അവരോടു
പറയണം, യിസ്രായേൽഭവനമേ, നിങ്ങൾ വൻ
കാര്യങ്ങൾ കണക്കുകൂട്ടുന്നുണ്ട്. പക്ഷേ നിങ്ങൾ
ആലോചിക്കുന്നതെന്തെന്ന് എനിക്കറിയാം!
6ഈ നഗരത്തിൽ പലരെയും നിങ്ങൾ കൊന്നി
ട്ടുണ്ട് തെരുവുകൾ ശവശരീരങ്ങൾകൊണ്ട്
നിങ്ങൾ നിറച്ചിട്ടുണ്ട്. 7ഇപ്പോൾ നമ്മുടെ യജ
മാനനായ യഹോവ ഇങ്ങനെ പറയുന്നു: 'ആ
ശവശരീരങ്ങളാണ് മാംസം. നഗരം കലവും.
പക്ഷേ അവൻ വന്ന് നിങ്ങളെ സംരക്ഷിക്കുന്ന
തെന്നു നിങ്ങൾ കരുതിയ ഈ കലത്തിൽനിന്ന്
നിങ്ങളെ എടുത്തുകൊണ്ടുപോകും! 8നിങ്ങൾക്ക്
വാളിനെ പേടിയാണ്. പക്ഷേ ഞാൻ വാളിനെ
ത്തന്നെ നിങ്ങൾക്കെതിരെ വരുത്തുന്നുണ്ട്!'"
നമ്മുടെ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറഞ്ഞു. അതുകൊണ്ട് അതു സംഭവിക്കും!
9ദൈവം ഇതുംകൂടി പറഞ്ഞു, "ഞാൻ
നിങ്ങളെ ഈ നഗരത്തിനു വെളിയിലേക്കു
കൊണ്ടുപോവുകയും അപരിചിതരെ ഏല്പിക്കു
കയും ചെയ്യും. ഞാൻ നിങ്ങളെ ശിക്ഷിക്കും!
10നിങ്ങൾ വാളാൽ മരിക്കും. ഞാൻ നിങ്ങളെ
ഇവിടെ യിസ്രായേലിന്റെ അതിർത്തിയിൽ
ശിക്ഷിക്കും. നിങ്ങളെ ശിക്ഷിക്കുന്നവൻ യഹോ
വയായ ഞാനാണെന്ന് അങ്ങനെ നിങ്ങളറിയും.
11അതെ, ഈ സ്ഥലമായിരിക്കും പാചകക്കലം.
അതിൽ വേവുന്ന മാംസം നിങ്ങളും. കലം നിങ്ങ
ൾക്കുള്ള സംരക്ഷണമായിരിക്കില്ല. ഇവിടെ
യിസ്രായേലിന്റെ അതിർത്തിയിൽ നിങ്ങളെ
ഞാൻ ശിക്ഷിക്കും. 12ഞാനാണ് യഹോവ എന്ന്
അപ്പോൾ നിങ്ങളറിയും. എന്റെ ചട്ടങ്ങളാണ്
നിങ്ങൾ തെറ്റിച്ചത്! എന്റെ കല്പനകൾ നിങ്ങൾ
അനുസരിച്ചില്ല. നിങ്ങൾക്കു ചുറ്റുമുള്ള രാഷ്ട്ര

---

**അടുത്തകാലത്തൊന്നും ... പണിയില്ല** എന്തെന്നാൽ
വീടുകൾ യുദ്ധത്തിൽ നശിക്കില്ലാത്തതുകൊണ്ട്
അവ പുനർനിർമ്മിക്കപ്പെടേണ്ടിവരില്ല.

ങ്ങളെപ്പോലെ ജീവിക്കാൻ നിങ്ങൾ നിശ്ച
യിച്ചു."
13ദൈവത്തിനുവേണ്ടി ഞാൻ സംസാരിച്ചു
തീർന്നതും ബെനായാവിൻെറ മകൻ പെല
ത്യാവ് മരിച്ചു! ഞാൻ നിലത്തു കമിഴ്ന്നു
കിടന്നു നമസ്കരിച്ചുകൊണ്ട് ഉച്ചത്തിൽ നില
വിളിച്ചു, "അയ്യോ, എൻെറ യജമാനനായ
യഹോവേ, യിസ്രായേലിൽ ശേഷിക്കുന്നവരെ
മുഴുവൻ നീ അപ്പാടെ മുടിച്ചുകളയാൻ
പോകുന്നു!"
14പക്ഷേ അപ്പോൾ യഹോവയുടെ അരുള
പ്പാട് എനക്കുണ്ടായി. അവൻ പറഞ്ഞു, 15മനു
ഷ്യപുത്രാ, നിൻെറ സഹോദരങ്ങളേ, യിസ്രാ
യേൽകുടുംബത്തെ ഓർക്കുക. അവർ തങ്ങളുടെ
രാജ്യം വിട്ടുപോകാൻ നിർബ്ബന്ധിതരായി.
പക്ഷേ ഞാൻ അവരെ തിരിച്ചു കൊണ്ടുവരും!
എന്നാൽ ഇപ്പോൾ യെരൂശലേമിൽ പാർക്കുന്ന
വർ ഇങ്ങനെ പറയുന്നുണ്ട്, 'യഹോവയിൽ
നിന്ന് വളരെ ദൂരെ മാറിനിൽക്കുക. ഈ ദേശം
നമുക്ക് തന്നതാണ്-ഇത് നമ്മുടേതാണ്!'
16"അതുകൊണ്ട് ആ ജനത്തോടു ഈ കാര്യ
ങ്ങൾ പറയുക: നമ്മുടെ യജമാനനായ
യഹോവ അരുളിച്ചെയ്യുന്നു, 'എൻെറ ജനത്തെ
വളരെ ദൂരെ അന്യരാഷ്ട്രങ്ങളിലേക്കു നിർബ്ബ
ന്ധിച്ചയച്ചത് ഞാനാണെന്നതു നേരുതന്നെ.
പല രാജ്യങ്ങളിൽ ഞാൻ അവരെ ചിതറിച്ചി
ട്ടുണ്ട്. പക്ഷേ അവർ അന്യരാജ്യങ്ങളിൽ കഴി
യുന്ന ചുരുങ്ങിയകാലം അവരുടെ ആലയം
ഞാനായിരിക്കും. 17എങ്കിലും അവരുടെ യജമാ
നനായ യഹോവ അവരെ തിരിച്ചു കൊണ്ടുവ
രുമെന്ന് നീ അവരോടു പറയണം. ഞാൻ
നിങ്ങളെ പല രാഷ്ട്രങ്ങളുടെ ഇടയിൽ ചിത
റിച്ചിട്ടുണ്ട്. എങ്കിലും ഞാൻ നിങ്ങളെ ശേഖ
രിച്ച് ആ രാഷ്ട്രങ്ങളിൽനിന്ന് തിരിച്ചുകൊ
ണ്ടുവരും. യിസ്രായേൽദേശം ഞാൻ നിങ്ങൾക്കു
തിരിച്ചുതരും! 18എൻെറ ജനം തിരിച്ചുവരു
മ്പോൾ അവർ ഇപ്പോൾ ഇവിടെയുള്ള ഭയങ്ക
രവും വൃത്തികെട്ടതുമായ സകല വിഗ്രഹങ്ങ
ളെയും നശിപ്പിക്കുകയും ചെയ്യും. 19ഞാൻ അവ
രെ ഒരുമിച്ചുചേർത്ത് ഒരൊറ്റയാളെപ്പോലെ
ആക്കും. ഞാൻ അവരിൽ ഒരു പുതിയ ആത്മാ
വിനെ വയ്ക്കും. ആ കല്ലിൻെറ ഹൃദയം എടുത്തു
മാറ്റി അതിൻെറ സ്ഥാനത്ത് ഞാൻ ഒരു യഥാർ
ത്ഥഹൃദയം വയ്ക്കും. 20അപ്പോൾ അവർ എൻെറ
നിയമങ്ങളും കല്പനകളും അനുസരിക്കും, ഞാൻ
ആവശ്യപ്പെടുന്നത് അവർ ചെയ്യും. ശരിക്കും
അവർ എൻെറ ജനവും ഞാൻ അവരുടെ ദൈ
വവും ആയിരിക്കും.'"
21അപ്പോൾ ദൈവം പറഞ്ഞു, "പക്ഷേ
ഇപ്പോൾ അവരുടെ ഹൃദയങ്ങൾ ആ ഭയങ്കരവും
വൃത്തികെട്ടതുമായ വിഗ്രഹങ്ങൾക്കു സ്വന്തമാ
ണ്. അവർ ചെയ്ത ദുഷ്പ്രവൃത്തികൾക്ക് അവ
രെ ഞാൻ ശിക്ഷിക്കുകതന്നെ വേണം." എൻെറ
യജമാനനായ യഹോവ അക്കാര്യങ്ങൾ പറ
ഞ്ഞു. 22അപ്പോൾ കെരൂബുമാലാഖമാർ അവ
രുടെ ചിറകുകൾ ഉയർത്തി സ്വർഗ്ഗത്തിലേക്കു
പറന്നുപോയി. ചക്രങ്ങളും അവരോടൊപ്പം
പോയി. യിസ്രായേലിൻെറ ദൈവത്തിൻെറ
തേജസ്സ് അവയ്ക്കു മുകളിലുണ്ടായിരുന്നു. 23യ
ഹോവയുടെ തേജസ്സുയർന്ന് യെരൂശലേം വിട്ട
കന്നു. അവൻ യെരൂശലേമിൻെറ കിഴക്കുള്ള
കുന്നിന്മേൽ* ചെന്നുനിന്നു. 24അപ്പോൾ
ആത്മാവ് എന്നെ വായുവിലേക്കുയർത്തുകയും
ബാബിലോണിൽ മടക്കിക്കൊണ്ടുവരികയും
ചെയ്തു. യിസ്രായേൽ വിടാൻ നിർബ്ബന്ധി
തരായവരുടെ അടുത്തേക്ക് അതെന്നെ മടക്കി
ക്കൊണ്ടുവന്നു. അപ്പോൾ ദൈവീകദർശന
ത്തിൽ ഞാനിതെല്ലാം കണ്ടു. അപ്പോൾ ഞാൻ
കണ്ടവൻ ആകാശത്തേക്കുയരുകയും എന്നെ
വിട്ടുപോവുകയും ചെയ്തു. 25അപ്പോൾ
യഹോവ എനിക്കു കാട്ടിത്തന്ന സകലകാര്യ
ങ്ങളും ഞാൻ പ്രവാസികളോടു പറഞ്ഞു.

12 അപ്പോൾ യഹോവയുടെ അരുളപ്പാട്
എനിക്കുണ്ടായി. അവൻ പറഞ്ഞു, 2"മനു
ഷ്യപുത്രാ, വഴക്കാളികളായ കലഹക്കാരുടെ
ഇടയിലാണ് നീ പാർക്കുന്നത്- അവർ എപ്പോ
ഴും എനിക്കെതിരെ തിരിയുന്നു. കാണാൻ കണ്ണു
ണ്ടെങ്കിലും അവർക്കുവേണ്ടി ഞാൻ ചെയ്ത
കാര്യങ്ങൾ കാണാൻ അവർ കൂട്ടാക്കുന്നില്ല.
കേൾക്കാൻ ചെവിയുണ്ടെങ്കിലും അവരോടു
ചെയ്യുവാൻ ഞാൻ പറഞ്ഞ കാര്യങ്ങൾ അവർ
കേൾക്കുന്നില്ല. എന്തുകൊണ്ടെന്നോ? അവർ
കലഹികളാണ്. 3അതുകൊണ്ട് മനുഷ്യപുത്രാ,
നിൻെറ മാറാപ്പുകൾ ഒരുക്കിക്കോളൂ. ഒരു വിദൂര
രാജ്യത്തേക്കു പോകുന്നതുപോലെ കാട്ടുക.
അത് പകൽസമയത്ത് ജനത്തിൻെറ മുമ്പാകെ
ചെയ്യണം. ഒരുപക്ഷേ, അവർ നിന്നെ കാണുക
യും തങ്ങൾ വളരെ ശാഠ്യമുള്ളവരാണെന്ന് മന
സ്സിലാക്കുകയും ചെയ്യും.
4"ജനം കാണുന്നതിനുവേണ്ടി നിൻെറ മാറാ
പ്പുകൾ പകൽനേരത്തു പുറത്തേക്കെടുക്കുക.
വൈകുന്നേരം ഒരു വിദൂരരാജ്യത്തേക്ക് ഒരു
ബന്ദിയായി പുറപ്പെട്ടുപോകുന്നതുപോലെ
കാട്ടുക. 5ജനം കാവലോടെ നോക്കിനിൽക്കെ
മതിലിൽ ഒരു തുളയുണ്ടാക്കി അതിലൂടെ പുറ
ത്തു കടക്കുക. 6രാത്രിയിൽ മാറാപ്പു തോളിലിട്ടു
സ്ഥലം വിടുക. പോകുന്നത് എങ്ങോട്ടെന്നു
നീ കാണാതിരിക്കാൻ വേണ്ടി നിൻെറ മുഖം
മൂടുക. ഇതെല്ലാം നീ ചെയ്യുന്നത് ജനം കാണു
ന്നതിനു വേണ്ടിയാവണം. എന്തുകൊണ്ടെ
ന്നാൽ ഞാൻ നിന്നെ യിസ്രായേൽഗൃഹത്തി
നുള്ള ഒരു ദൃഷ്ടാന്തമായി ഉപയോഗിക്കയാണ്."
7അതുകൊണ്ട് യെഹെസ്കേൽ എന്ന ഞാൻ
എന്നോടു കല്പിച്ചതുപോലെ ചെയ്തു. പകൽ
നേരത്ത് ഞാൻ എൻെറ മാറാപ്പുകൾ എടുക്കു
കയും വിദൂരരാജ്യത്തേക്കു പുറപ്പെട്ടുപോകുന്ന
തുപോലെ കാട്ടുകയും ചെയ്തു. അന്ന് വൈകു
ന്നേരം എൻെറ കൈകൾ ഉപയോഗിച്ച് ഞാൻ
മതിലിൽ ഒരു തുളയുണ്ടാക്കി. രാത്രിയിൽ
എൻെറ മാറാപ്പു തോളിലിട്ടുകൊണ്ട് ഞാൻ
സ്ഥലംവിട്ടു. അങ്ങനെ സകല ജനവും കാണേ
ണ്ടതിലേക്കായി ഞാൻ അങ്ങനെ ചെയ്തു.
8പിറ്റേന്നു രാവിലെ യഹോവയുടെ അരുള
പ്പാട് എനിക്കുണ്ടായി. അവൻ പറഞ്ഞു, 9"മനു
ഷ്യപുത്രാ, നീ ചെയ്തത് എന്തായിരുന്നു എന്ന്
യിസ്രായേലിലെ ആ കലഹക്കാർ നിന്നോടു
ചോദിച്ചുവോ? 10അവരുടെ യജമാനനായ
യഹോവ പറഞ്ഞതാണിവ എന്ന് അവരോടു
പറയുക. ഈ സന്ദേശം യെരൂശലേമിൻെറ നേ
താവിനെയും അവിടെ പാർക്കുന്ന മുഴുവൻ
യിസ്രായേലുകാരെയും സംബന്ധിക്കുന്നതാ
ണ്. 11'ഞാൻ നിങ്ങൾ മുഴുവൻ ജനത്തിനുമുള്ള
ഒരു ദൃഷ്ടാന്തമാണ്. ഞാൻ കാട്ടിയ പ്രവൃത്തി
കൾ തീർച്ചയായും നിങ്ങൾക്കു സംഭവിക്കും.'
എന്ന് അവരോടു പറയുക. തീർച്ചയായും
അവർ ഒരു വിദൂരരാജ്യത്തേക്കു തടവുകാരായി

**യെരൂശലേം കുന്ന്** ഒലീവ് മല

കൊണ്ടുപോകപ്പെടും. 12അവരുടെ നേതാവ്
മതിലിൽ ഒരു തുളയുണ്ടാക്കി അതിലൂടെ രാത്രി
യിൽ തൻെറ യാത്രാഭാണ്ഡവും പേറി ഒളിച്ചു
രക്ഷപ്പെടും. മറ്റുള്ളവർ തിരിച്ചറിയാതിരിക്കാൻ
വേണ്ടി അവൻ തൻെറ മുഖം മറയ്ക്കും. എങ്ങോ
ട്ടാണ് താൻ പോകുന്നതെന്ന് അവൻെറ കണ്ണു
കൾ കാണുകയില്ല. 13അവൻ രക്ഷപ്പെടാൻ ശ്രമി
ക്കും. പക്ഷേ ദൈവമായ ഞാൻ അവനെ പിടി
ക്കും! അവൻ എൻെറ കെണിയിൽ പിടിക്കപ്പെ
ടും. അവനെ ഞാൻ കൽദയരുടെ ദേശമായ
ബാബിലോണിലേക്കു കൊണ്ടുവരികയും
ചെയ്യും. പക്ഷേ താൻ എങ്ങോട്ടാണ് പോകുന്ന
തെന്ന് അവനു കാണാൻ കഴിയില്ല. ശത്രു അവ
ൻെറ കണ്ണുകൾ തുരന്നെടുത്ത് അവനെ കുരുട
നാക്കും. അവൻ അവിടെ മരിക്കുകയും ചെയ്യും.
14രാജാവിൻെറ ആൾക്കാരെ യിസ്രായേലിനു
ചുറ്റുമുള്ള പുറനാടുകളിൽ ഞാൻ ബലാൽക്കാ
രമായി പാർപ്പിക്കും. അവൻെറ സൈന്യത്തെ
ഞാൻ കാറ്റിൽ ചിതറിക്കും. ശത്രുഭടന്മാർ അവ
രെ തങ്ങളുടെ വാളുകളെടുത്ത് ഓടിക്കും.
15അപ്പോൾ ആ ജനം അറിയും ഞാനാണ്
യഹോവ എന്ന്. അവരെ രാഷ്ട്രങ്ങളുടെ ഇട
യിൽ ചിതറിച്ചത് ഞാനാണെന്ന് അവരറിയും.
അവരെ പുറനാടുകളിലേക്കു തുരത്തിയത്
ഞാനാണെന്ന് അവരറിയും.
16“പക്ഷേ അവരിൽ അല്പം ചിലരെ ഞാൻ
ജീവിക്കാൻ അനുവദിക്കും. അവർ രോഗവും
പട്ടിണിയും യുദ്ധവുംകൊണ്ട് മരിക്കയില്ല.
എനിക്കെതിരെ തങ്ങൾ ചെയ്തുകൂട്ടിയ അതി
ക്രമങ്ങളെപ്പറ്റി തങ്ങൾ ചെന്നെത്തുന്നിടങ്ങളി
ലെ ജനത്തോടു പറയേണ്ടതിനായി അവരെ
ഞാൻ ശേഷിപ്പിക്കും. ഞാനാണ് യഹോവ
എന്ന് അപ്പോൾ അവർ അറിയുകയും ചെയ്യും.”
17അപ്പോൾ യഹോവയുടെ അരുളപ്പാട് എനി
ക്കുണ്ടായി. അവൻ പറഞ്ഞു. 18“മനുഷ്യപുത്രാ,
അത്യധികം പേടിച്ചതായി നീ അഭിനയിക്കണം.
നിൻെറ ആഹാരം കഴിക്കുമ്പോൾ നീ വിറയ്ക്ക
ണം. നിൻെറ വെള്ളം കുടിക്കുമ്പോൾ നീ വേവ
ലാതിയും ഭയവും കാട്ടണം. 19സാധാരണജന
ത്തോടു നീ ഈ കാര്യങ്ങൾ പറയണം: ‘യെരൂശ
ലേമിലും യിസ്രായേലിലെ ഇതരഭാഗങ്ങളിലും
പാർക്കുന്നവരോടു നമ്മുടെ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറയുന്നു. നിങ്ങൾ
നിങ്ങളുടെ ആഹാരം കഴിക്കുമ്പോൾ അത്യ
ധികം വേവലാതിപ്പെടും. നിങ്ങൾ നിങ്ങളുടെ
വെള്ളം കുടിക്കുമ്പോൾ അത്യധികം ഭയപ്പെടും.
എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ദേശത്തുള്ള
സകല വസ്തുക്കളും ശൂന്യമാക്കപ്പെടും. അവി
ടെ വസിക്കുന്ന എല്ലാവരുടെയും ക്രൂരതമൂലമാ
ണിതു സംഭവിക്കുക. 20നിങ്ങളുടെ നഗരങ്ങളിൽ
ഇപ്പോൾ ഒട്ടേറെ ജനം പാർക്കുന്നുണ്ട്- എന്നാൽ
ആ നഗരങ്ങൾ ശൂന്യമാക്കപ്പെടും. നിങ്ങളുടെ
മുഴുവൻ രാജ്യവും ശൂന്യമാക്കപ്പെടും! അപ്പോൾ
നിങ്ങളറിയും ഞാനാണ് യഹോവ എന്ന്.”
21അപ്പോൾ യഹോവയുടെ അരുളപ്പാട് എനി
ക്കുണ്ടായി. അവൻ പറഞ്ഞു. 22“മനുഷ്യപുത്രാ,
ദുരിതം ഉടൻ വരികയില്ല, ദർശനങ്ങൾ സംഭ
വിക്കാതിരിക്കുകയും ചെയ്യും

എന്ന് യിസ്രായേൽദേശത്തെപ്പറ്റി
ജനം പറയുന്നതെന്ത്?

23“ഈ ചൊല്ല് അവരുടെ യജമാനനായ
യഹോവ നിർത്തിക്കുമെന്ന് ആ ജനത്തോടു
പറയുക. ഇനിമേൽ യിസ്രായേലിനെപ്പറ്റി
അവർ അങ്ങനെ പറയുകയില്ല. പക്ഷേ, അവ
രോടു പറയുക:

ഈ ദുരിതം ഉടനെ വരും, ദർശനങ്ങൾ
വൈകാതെ സംഭവിക്കും.

24“യിസ്രായേലിൽ ഇനിമേലാൽ കപടദർശ
നങ്ങൾ ഒന്നും ഉണ്ടാകയില്ല. സത്യമായിത്തീരാ
ത്ത കാര്യങ്ങൾ പറയുന്ന ജാലവിദ്യക്കാർ ഇനി
മേലാൽ അവിടെയുണ്ടായിരിക്കില്ല. 25എന്തു
കൊണ്ടെന്നാൽ യഹോവ ഞാനാകുന്നു. എനി
ക്കു പറയണമെന്നു തോന്നുന്നതെന്തോ അതു
ഞാൻ പറയുകയും അതു സംഭവിക്കുകയും
ചെയ്യും! കാലം നീണ്ടുപോകാൻ ഞാൻ അനുവ
ദിക്കയില്ല. ദുരിതങ്ങളെല്ലാം ഉടനെ വരുന്നുണ്ട്,
നിങ്ങളുടെ ആയുഷ്കാലത്തുതന്നെ. കലഹി
കളേ, ഞാൻ വല്ലതും പറയുമ്പോൾ അതു ഞാൻ
സംഭവിപ്പിക്കുന്നു.” എൻെറ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറഞ്ഞു.
26അപ്പോൾ യഹോവയുടെ അരുളപ്പാട് എനി
ക്കുണ്ടായി. അവൻ പറഞ്ഞു, 27“മനുഷ്യപുത്രാ,
ഞാൻ നിനക്കു തന്ന ദർശനങ്ങൾ എന്നോ
വരാനിരിക്കുന്ന ഒരു കാലത്തെപ്പറ്റിയാണെന്ന്
യിസ്രായേലിലെ ജനം വിചാരിക്കുന്നു. വളരെ
വളരെ കൊല്ലങ്ങൾക്കുശേഷം നടക്കാനുള്ള
കാര്യങ്ങളെപ്പറ്റിയാണ് നീ പറയുന്നതെന്ന്
അവർ വിചാരിക്കുന്നു. 28അതുകൊണ്ട് നീ അവ
രോട് ഇതുകൂടി പറയണം, ‘എൻെറ യജമാന
നായ യഹോവ പറയുന്നു: ഇനിയും ഞാൻ
വൈകിക്കില്ല. എന്തെങ്കിലും സംഭവിക്കുമെന്ന്
ഞാൻ പറഞ്ഞാൽ അതു സംഭവിച്ചിരിക്കും!’”
എൻെറ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറഞ്ഞു.
13 അപ്പോൾ യഹോവയുടെ അരുളപ്പാട്
എനിക്കുണ്ടായി. അവൻ പറഞ്ഞു., 2“മനു
ഷ്യപുത്രാ, എനിക്കുവേണ്ടി നീ യിസ്രായേലി
ലെ പ്രവാചകരോടു സംസാരിക്കണം. ആ
പ്രവാചകർ സംസാരിക്കുന്നത് യഥാർത്ഥ
ത്തിൽ എനിക്കുവേണ്ടിയല്ല. സ്വന്തം മനസ്സിൽ
നിന്നുള്ള കാര്യങ്ങളാണവർ പറയുന്നത്- തങ്ങ
ൾക്കു പറയണമെന്നുള്ള കാര്യങ്ങൾ. അതു
കൊണ്ട് നീ അവരോടു തീർച്ചയായും സംസാ
രിക്കണം. അവരോട് ഈ കാര്യങ്ങൾ പറയുക:
‘യഹോവയിൽനിന്നുള്ള ഈ സന്ദേശം ശ്രദ്ധി
ച്ചുകേൾക്കുക! 3ബുദ്ധികെട്ട പ്രവാചകരേ,
എൻെറ യജമാനനായ യഹോവ പറയുന്നു,
നിങ്ങൾക്ക് അശുഭകാര്യങ്ങൾ വന്നു ഭവിക്കും.
നിങ്ങൾ നിങ്ങളുടെ സ്വന്തം ആത്മാക്കളെയാണ്
പിന്തുടരുന്നത്. നിങ്ങൾ യഥാർത്ഥത്തിൽ, ദർശ
നങ്ങളിൽ കാണുന്നത് ജനത്തോടു പറയുന്നില്ല.
4“‘യിസ്രായേലേ, നിൻെറ പ്രവാചകർ പൊ
ളിഞ്ഞു ശൂന്യമായ കെട്ടിടങ്ങൾക്കിടയിലൂടെ
ഓടുന്ന കുറുക്കന്മാരെപ്പോലെയിരിക്കും. 5തക
ർന്ന നഗരമതിലുകൾക്കരികെ നീ സൈനി
കരെ നിർത്തിയില്ല. യിസ്രായേൽകുടുംബത്തി
ൻെറ രക്ഷയ്ക്കായി നീ മതിലുകൾ കെട്ടിയി
ട്ടില്ല. അതുകൊണ്ട് നിങ്ങളെ ശിക്ഷിക്കാനുള്ള
നാൾ യഹോവയ്ക്കു കൈവരുമ്പോൾ നിങ്ങൾ
യുദ്ധം തോൽക്കും!
6“‘കള്ളപ്രവാചകർ പറഞ്ഞു, അവർ ദർശന
ങ്ങൾ കണ്ടെന്ന്.’ അവർ മായാവിദ്യ കാട്ടുകയും
ചിലതൊക്കെ സംഭവിക്കുമെന്നു പറയുകയും
ചെയ്തു-പക്ഷേ അതു പൊളിയായിരുന്നു.

യഹോവയാണ് തങ്ങളെ അയച്ചതെന്ന് അവർ
പറഞ്ഞു. പക്ഷേ അത് പൊളിയായിരുന്നു.
തങ്ങളുടെ നുണകൾ യാഥാർത്ഥ്യമാകുന്നതും
നോക്കി അവർ ഇപ്പോഴും കാത്തിരിക്കുന്നു.

7"'കപടപ്രവാചകരേ, നിങ്ങൾ കണ്ട ദർശന
ങ്ങൾ സത്യമായിരുന്നില്ല. നിങ്ങൾ മായാവിദ്യ
കാട്ടുകയും ചിലതൊക്കെ സംഭവിക്കുമെന്നു
പറയുകയും ചെയ്തു-പക്ഷേ നിങ്ങൾ കള്ളം
പറഞ്ഞു. അതെല്ലാം യഹോവയാണു പറഞ്ഞ
തെന്ന് നിങ്ങൾ പറഞ്ഞു. പക്ഷേ ഞാൻ നിങ്ങ
ളോടു സംസാരിച്ചിട്ടില്ല!'"

8എന്നാൽ ഇപ്പോൾ എന്റെ യജമാനനായ
യഹോവ സത്യമായും സംസാരിക്കും! അവൻ
പറയുന്നു, "നിങ്ങൾ കള്ളം പറഞ്ഞു. നിങ്ങൾ
പൊയ്ദർശനങ്ങൾ കണ്ടു. അതുകൊണ്ട്
ഇപ്പോൾ ദൈവമായ ഞാൻ നിങ്ങൾക്കെതി
രാണ്!" എന്റെ യജമാനനായ യഹോവ ഈ
കാര്യങ്ങൾ പറഞ്ഞു. 9യഹോവ പറയുന്നു,
"കപടദർശനങ്ങൾ കാണുകയും കള്ളം പറയു
കയും ചെയ്ത പ്രവാചകരെ ഞാൻ ശിക്ഷിക്കും.
അവരെ എന്റെ ജനത്തിന്റെ ഇടയിൽനിന്ന്
ഞാൻ നീക്കും. യിസ്രായേൽകുടുംബത്തിന്റെ
പേരുവിവരപ്പട്ടികയിൽ അവരുടെ പേരുകളു
ണ്ടാകയില്ല. ഇനി ഒരിക്കലും അവർ യിസ്രായേ
ൽദേശത്തു വരികയില്ല. അപ്പോൾ നിങ്ങള
റിയും ഞാനാണ് യജമാനനും യഹോവയും
എന്ന്!

10"ആ കള്ളപ്രവാചകർ എന്റെ ജനത്തോടു
വീണ്ടുംവീണ്ടും പൊളി പറഞ്ഞു. സമാധാനം
ഉണ്ടാകുമെന്ന് പ്രവാചകർ പറഞ്ഞു. സമാ
ധാനം ഇല്ലാതെയുമായി. ജനം മതിലുകൾ
നന്നാക്കുകയും യുദ്ധത്തിനു തയ്യാറാവുകയും
വേണം. പക്ഷേ അവരാവട്ടെ പൊളിഞ്ഞ മതി
ലുകളിൽ നേർത്തൊരുപാളി കുമ്മായം പൂശുക
മാത്രം ചെയ്യുന്നു. 11ഞാൻ പേമാരിയും ആലിപ്പ
ഴവും കൊടുങ്കാറ്റും അയയ്ക്കുമെന്ന് അവരോടു
പറയുക. കാറ്റ് ശക്തിയായി വീശുകയും ഒരു
ചുഴലിക്കാറ്റു വരികയും ചെയ്യും. അപ്പോൾ
മതിൽ നിലം പൊത്തും. 12മതിൽ നിലം
പൊത്തിക്കഴിയുമ്പോൾ 'നിങ്ങൾ മതിലിൽ
പൂശിയ കുമ്മായം എവിടെ?' എന്ന് ജനം പ്രവാ
ചകരോടു ചോദിക്കും." 13എന്റെ യജമാന
നായ യഹോവ പറയുന്നു, "ഞാൻ കുപിതനാ
യാൽ നിങ്ങൾക്കെതിരെ ഞാൻ കൊടുങ്കാറ്റും
പേമാരിയും അയയ്ക്കും. ഞാൻ കുപിതനാ
യാൽ ആകാശത്തുനിന്ന് ആലിപ്പഴം പെയ്യിച്ച്
നിങ്ങളെ ഞാൻ നിശ്ശേഷം നശിപ്പിക്കും!
14നിങ്ങൾ മതിലിൽ കുമ്മായം പൂശി. പക്ഷേ
ഞാൻ മതിൽ മുഴുവൻ ഇടിച്ചിടും. ഞാനതിനെ
നിലം പരിശാക്കും. അതിന്റെ അടിത്തറ
തെളിയും. മതിൽ നിങ്ങളുടെമേൽ വീഴുകയും
നിങ്ങൾ നശിക്കുകയും ചെയ്യും. അപ്പോൾ
ഞാനാണ് യഹോവ എന്നു നിങ്ങളറിയും. 15മതി
ലിനും അതിൽ കുമ്മായം പൂശിയവർക്കുമെ
തിരെ ഞാൻ എന്റെ കോപം കാണിച്ചു തീർ
ക്കും. എന്നിട്ട് ഞാൻ പറയും, 'ഇവിടെ മതിലൊ
ന്നുമില്ല. അതിൽ കുമ്മായം പൂശിയവരും
നശിച്ചു.'

16"ഇതത്രയും യിസ്രായേലിലെ കപടപ്രവാ
ചകർക്കു സംഭവിക്കും. സമാധാനം ഉണ്ടാകുമെ
ന്ന് അവർ യെരൂശലേം-നിവാസികളോടു പറ
യുന്നുണ്ടെങ്കിലും അവിടെ സമാധാനമില്ല."
എന്റെ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറഞ്ഞു.

17ദൈവം പറഞ്ഞു, "മനുഷ്യപുത്രാ, നീ
നിന്റെ യിസ്രായേൽജനതയുടെ പ്രവാചക
ന്മാരെ നോക്കൂ. അവർ എനിക്കുവേണ്ടി സംസാ
രിക്കുന്നില്ല. തങ്ങൾക്കു പറയേണ്ട കാര്യങ്ങൾ
അവർ പറയുന്നു. അതുകൊണ്ട് നീ എനിക്കു
വേണ്ടി അവർക്കെതിരെ സംസാരിക്കണം. അവ
രോട് ഈ കാര്യങ്ങൾ നീ പറയണം. 18'എന്റെ
യജമാനനായ യഹോവ ഈ കാര്യങ്ങൾ പറയു
ന്നു: സ്ത്രീകളേ, നിങ്ങൾക്കു കഷ്ടപ്പാടുകൾ
ഉണ്ടാവും. ജനത്തിന് കൈകളിൽ അണിയാൻ
നിങ്ങൾ തുണിയുടെ വളയങ്ങൾ തുന്നുന്നു. ജന
ത്തിന് അവരുടെ തലകളിൽ അണിയാൻ
നിങ്ങൾ വിശേഷപ്പെട്ട വേഷ്ടികൾ ഉണ്ടാക്കു
ന്നു. ജനജീവിതം നിയന്ത്രിക്കാനുള്ള മാന്ത്രിക
ശക്തികൾ ആ വസ്തുക്കൾക്കുണ്ടെന്നു നിങ്ങൾ
പറയുന്നു. സ്വയം ജീവനോടെ ഇരിക്കാൻ
വേണ്ടിമാത്രം നിങ്ങൾ ആ മനുഷ്യരെ കുടുക്കു
ന്നു! 19ഞാൻ പ്രധാനമല്ലെന്നു നിങ്ങൾ ജനത്തെ
ക്കൊണ്ടു ചിന്തിപ്പിക്കുന്നു. ഒരു പിടി യവത്തി
നും അല്പം അപ്പക്കഷണങ്ങൾക്കും വേണ്ടി
നിങ്ങൾ അവരെ എനിക്കെതിരെ തിരിക്കുന്നു.
എന്റെ ജനത്തോടു നിങ്ങൾ നുണകൾ പറയു
ന്നു. അവരാകട്ടെ നുണകൾ കേൾക്കാൻ ഇഷ്ട
പ്പെടുകയും ചെയ്യുന്നു. ജീവിച്ചിരിക്കേണ്ടവരെ
നിങ്ങൾ കൊല്ലുന്നു. ജീവിച്ചിരിക്കേണ്ടാത്ത
വരെ നിങ്ങൾ ജീവനോടെയിരുത്തുന്നു. 20അതു
കൊണ്ട് യജമാനനും യഹോവയുമായവൻ
നിങ്ങളോട് ഈ കാര്യങ്ങൾ പറയുന്നു: ജനത്തെ
കുടുക്കാൻ നിങ്ങൾ തുണിവളയങ്ങളുണ്ടാക്കു
ന്നു- എന്നാൽ ഞാൻ അവരെ മോചിപ്പിക്കും.
നിങ്ങളുടെ കൈകളിൽനിന്ന് ആ വളയങ്ങൾ
ഞാൻ പറിച്ചുകളയുകയും ജനം നിങ്ങളിൽ
നിന്ന് സ്വതന്ത്രരാവുകയും ചെയ്യും. അവർ
കെണിയിൽനിന്നു പറന്നുപോകുന്ന പറവക
ളെപ്പോലെയിരിക്കും! 21ആ വേഷ്ടികൾ പറിച്ചു
ചീന്തി എന്റെ ജനത്തെ നിങ്ങളുടെപിടി
യിൽനിന്ന് ഞാൻ മോചിപ്പിക്കും. അവർ നിങ്ങ
ളുടെ കെണിയിൽനിന്ന് രക്ഷപ്പെടുകയും
ഞാനാണ് യഹോവയെന്ന് നിങ്ങൾ അറിയു
കയും ചെയ്യും.

22"'പ്രവാചകരായ നിങ്ങൾ നുണ പറയുന്നു.
നിങ്ങളുടെ നുണകൾ നല്ല മനുഷ്യരെ വേദനി
പ്പിക്കുന്നു-അതും, ഞാൻ വേദനിപ്പിക്കാൻ തയ്യാ
റാവാതിരുന്ന നല്ല മനുഷ്യരെ! നിങ്ങൾ ചീത്ത
മനുഷ്യരെ താങ്ങുകയും പ്രോത്സാഹിപ്പിക്കു
കയും ചെയ്യുന്നു. അവരുടെ ജീവിതരീതി തിരു
ത്തണമെന്ന് അവരോടു നിങ്ങൾ പറയുന്നില്ല.
അവരുടെ ജീവൻ രക്ഷിക്കാൻ നിങ്ങൾ ശ്രമിക്കു
ന്നില്ല! 23ഒരു വ്യാജദർശനവും ഇനിമേൽ
നിങ്ങൾ കാണുകയില്ല. ഒരു മായാജാലവും
ഇനി നിങ്ങൾ കാട്ടുകയില്ല. നിങ്ങളുടെ പിടി
യിൽനിന്ന് എന്റെ ജനത്തെ ഞാൻ മോചിപ്പി
ക്കും. ഞാനാണ് യഹോവ എന്ന് നിങ്ങളറിയു
കയും ചെയ്യും.'"

14 യിസ്രായേലിലെ മൂപ്പന്മാരിൽ ചിലർ
എന്റെ അടുത്തു വന്നു. ഞാനുമായി
സംസാരിക്കുന്നതിനുവേണ്ടി അവർ ഇരുന്നു.
2യഹോവയുടെ അരുളപ്പാട് എനിക്കുണ്ടായി.
അവൻ പറഞ്ഞു. 3"മനുഷ്യപുത്രാ, ഈ പുരുഷ
ന്മാർ നിന്നോടു സംസാരിക്കാൻ വന്നു. നീ
എന്നോട് ഉപദേശം ചോദിക്കുകയെന്നതാണ്
അവർക്കു വേണ്ടത്. പക്ഷേ അവരുടെ വ്യാജ
വിഗ്രഹങ്ങൾ ഇപ്പോഴും അവരോടൊപ്പമുണ്ട്.
അവരെക്കൊണ്ടു പാപം ചെയ്യിച്ച പണ്ടങ്ങൾ

അവർ കരുതിവച്ചു. അവർ ഇപ്പോഴും ആ പ്രതി
മകളെ ആരാധിക്കുന്നു. പിന്നെ എന്റെയടുത്ത്
അവർ ഉപദേശം തേടി വരുന്നതെന്തിന്? അവ
രുടെ ചോദ്യങ്ങൾക്കു ഞാൻ ഉത്തരം കൊടുക്കേ
ണ്ടതുണ്ടോ? വേണ്ട! 4പക്ഷേ അവർക്കു ഞാൻ
മറുപടി കൊടുക്കും. അവരെ ഞാൻ ശിക്ഷിക്കും!
നീ അവരോടു ഈ കാര്യങ്ങൾ പറയണം,
‘എന്റെ യജമാനനായ യഹോവ പറയുന്നു:
ഏതെങ്കിലും ഒരു യിസ്രായേലുകാരൻ എന്റെ
ഉപദേശം ആരാഞ്ഞാൽ പ്രവാചകൻ അവന്
ഉത്തരം കൊടുക്കില്ല. അവന്റെ ചോദ്യത്തിന്
ഞാൻ തന്നെ മറുപടി കൊടുക്കും. അവന്റെ
വിലകെട്ട വിഗ്രഹങ്ങൾ അവൻ ഇപ്പോഴും
കൂടെ വെച്ചുകൊള്ളട്ടെ, അവനെക്കൊണ്ടു
പാപം ചെയ്യിച്ച വസ്തുക്കൾ അവൻ കൂടെവെ
ച്ചുകൊള്ളട്ടെ, ആ പ്രതിമകളെ അവൻ ഇപ്പോ
ഴും ആരാധിച്ചു കൊള്ളട്ടെ; എന്നാൽപോലും
അവനു ഞാൻ മറുപടി കൊടുക്കും. അവന്റെ
വ്യാജവിഗ്രഹങ്ങൾ മുഴുവനും അവൻ കൈ
യിൽ വച്ചാലും അവനോടു ഞാൻ സംസാരി
ക്കും. 5എന്തുകൊണ്ടെന്നാൽ എനിക്ക് അവരുടെ
ഹൃദയം സ്പർശിക്കണം. വ്യാജവിഗ്രഹങ്ങളെ
ആരാധിക്കാനായി എന്നെ അവർ വിട്ടുപോയെ
ങ്കിലും ഞാൻ അവരെ സ്നേഹിക്കുന്നു എന്ന്
അവർക്കു കാട്ടിക്കൊടുക്കാൻ ഞാനാഗ്രഹി
ക്കുന്നു.’
6“അതുകൊണ്ട് യിസ്രായേൽകുടുംബത്തോട്
ഈ കാര്യങ്ങൾ പറയുക, ‘എന്റെ യജമാന
നായ യഹോവ പറയുന്നു: എന്നിലേക്കു മടങ്ങി
വരികയും നിങ്ങളുടെ വ്യാജവിഗ്രഹങ്ങളെ
ഉപേക്ഷിക്കുകയും ചെയ്യുക. ഭയങ്കരമായ ആ
വ്യാജദൈവങ്ങളിൽനിന്ന് മാറിപ്പോവുക.
7ഏതെങ്കിലും യിസ്രായേലുകാരനോ യിസ്രാ
യേലിൽ പാർക്കുന്ന പരദേശിയോ ഉപദേശ
ത്തിനുവേണ്ടി എന്നെ സമീപിക്കയാണെങ്കിൽ
അവനു ഞാൻ മറുപടി കൊടുക്കും. അവൻ
തന്റെ വിലകെട്ട വിഗ്രഹങ്ങൾ കയ്യിൽ വെച്ചു
കൊള്ളട്ടെ, അവനെക്കൊണ്ട് പാപം ചെയ്യിച്ച
വസ്തുക്കൾ അവൻ കയ്യിൽ വെച്ചുകൊള്ളട്ടെ,
ആ പ്രതിമകളെ അവൻ ആരാധിച്ചുകൊള്ളട്ടെ;
എന്നാൽപോലും അവന് ഞാൻ മറുപടി കൊടു
ക്കും. ആ മറുപടി ഇതായിരിക്കും: 8ഞാൻ ആ
മനുഷ്യനെതിരെ തിരിയും. ഞാൻ അവനെ
നശിപ്പിക്കും. അവൻ മറ്റുള്ളവർക്ക് ഒരു ദൃഷ്ടാന്ത
മായിരിക്കും. ജനം അവനെ നോക്കി ചിരിക്കും.
എന്റെ ജനത്തിന്റെ ഇടയിൽനിന്ന് ഞാൻ
അവനെ നീക്കും. അപ്പോൾ ഞാനാണ് യഹോ
വയെന്ന് നിങ്ങളറിയും! 9തന്റെ സ്വന്തം ഉത്തരം
കൊടുക്കാൻ മാത്രം ഭോഷനാണ് ഒരു പ്രവാച
കനെങ്കിൽ അവന്റെ ഭോഷത്തം എത്രയെന്ന്
ഞാൻ അവനു കാട്ടിക്കൊടുക്കും! എന്റെ ശക്തി
കൊണ്ട് അവനെ നശിപ്പിച്ച് എന്റെ ജനമായ
യിസ്രായേലിന്റെ കൂട്ടത്തിൽനിന്ന് അവനെ
ഞാൻ നീക്കിക്കളയും. 10അങ്ങനെ വിഗ്രഹങ്ങളെ
ആരാധിക്കുന്നവനും ഉപദേശം തേടിവന്നവനും
ഉത്തരം കൊടുത്ത പ്രവാചകനും ഒരേ ശിക്ഷ
കിട്ടും. 11എന്തിനെന്നോ? അപ്പോൾ ആ പ്രവാ
ചകർ എന്റെ ജനത്തെ എന്നിൽ നിന്ന് വഴി
തെറ്റിപ്പോകുന്നതു നിർത്തും. എന്റെ ജനം
സ്വയം പാപച്ചെളിയിൽ പുരളുന്നതും നിർ
ത്തും. അപ്പോൾ അവർ എന്റെ വിശിഷ്ടജന
വും ഞാൻ അവരുടെ ദൈവവും ആയിരിക്കും.’”
എന്റെ യജമാനനായ യഹോവ ആ കാര്യ
ങ്ങൾ പറഞ്ഞു.

12അപ്പോൾ യഹോവയുടെ അരുളപ്പാട് എനി
ക്കുണ്ടായി. അവൻ പറഞ്ഞു, 13“മനുഷ്യപുത്രാ,
എന്നെ വിട്ടുപോവുകയും എനിക്കെതിരെ
പാപം ചെയ്യുകയും ചെയ്യുന്ന ഏതു രാഷ്ട്ര
ത്തെയും ഞാൻ ശിക്ഷിക്കും. അവരുടെ ആഹാരം
ഞാൻ മുടക്കും. ആ നാട്ടിൽനിന്ന് മനുഷ്യരെയും
മൃഗങ്ങളെയും ഒരു ക്ഷാമകാലം വരുത്തി ഞാൻ
നീക്കും. 14നോഹയും ദാനിയേലും ഇയ്യോബും*
അവിടെ ജീവിച്ചതാണെങ്കിലും ആ ദേശത്തെ
ഞാൻ ശിക്ഷിക്കും. തങ്ങളുടെ നന്മകൊണ്ട് ആ
പുരുഷന്മാർക്ക് സ്വന്തം ജീവൻ രക്ഷിക്കാൻ കഴി
ഞ്ഞു. എങ്കിലും ദേശത്തെ മുഴുവൻ രക്ഷിക്കാൻ
കഴിഞ്ഞില്ല.” എന്റെ യജമാനനായ യഹോവ
ഈ കാര്യങ്ങൾ പറഞ്ഞു.
15ദൈവം പറഞ്ഞു, “ആ ദേശത്തുകൂടി ഞാൻ
കാട്ടുമൃഗങ്ങളെ അയയ്ക്കുകയും അവ സകലജ
നത്തെയും കൊല്ലുകയും ചെയ്യും. കാട്ടുമൃഗ
ങ്ങൾ കാരണം ആ ദേശത്തുകൂടി ആരും സഞ്ചരി
ക്കാതെയാവും. 16നോഹയും ദാനിയേലും
ഇയ്യോബും അവിടെ ജീവിച്ചിട്ടുണ്ടെങ്കിൽ, ആ
മൂന്നു നല്ല പുരുഷന്മാരെ ഞാൻ രക്ഷിക്കും.
ആ മൂന്നു പുരുഷന്മാർക്ക് തങ്ങളുടെ സ്വന്തം
ജീവൻ രക്ഷിക്കാൻ കഴിഞ്ഞു. പക്ഷേ, എന്റെ
ജീവൻവച്ച് ഞാൻ ആണയിടുന്നു, അവർക്ക്
മറ്റാരുടെയും സ്വന്തം പുത്രന്മാരുടെയും പുത്രി
മാരുടെയും പോലും-ജീവൻ രക്ഷിക്കാൻ കഴി
ഞ്ഞില്ല! ആ ദുഷ്ടദേശം ശൂന്യമാക്കപ്പെടും!”
എന്റെ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറഞ്ഞു.
17ദൈവം പറഞ്ഞു, “അഥവാ ആ ദേശത്തി
നെതിരെ യുദ്ധം ചെയ്യാൻ ഞാൻ ഒരു ശത്രു
സൈന്യത്തെ അയച്ചേക്കും. അവർ ആ ദേശ
ത്തെ ശൂന്യമാക്കും. സകലമനുഷ്യരെയും മൃഗങ്ങ
ളെയും ആ ദേശത്തുനിന്ന് ഞാൻ നീക്കും. 18നോ
ഹയും ദാനിയേലും ഇയ്യോബും അവിടെ ജീവി
ച്ചെങ്കിൽ ആ മൂന്നു നല്ല പുരുഷന്മാരെയും
ഞാൻ രക്ഷിക്കും. ആ മൂന്നു പുരുഷന്മാർക്ക്
തങ്ങളുടെ സ്വന്തം ജീവൻ രക്ഷിക്കാൻ കഴി
ഞ്ഞു. പക്ഷേ, എന്റെ ജീവനാണെ, ഞാൻ
ആണയിടുന്നു, അവർക്ക് മറ്റാരുടെയും-സ്വന്തം
പുത്രന്മാരുടെയും പുത്രിമാരുടെയും പോലും-
ജീവൻ രക്ഷിക്കാൻ കഴിഞ്ഞില്ല! ആ ദുഷ്ട
ദേശം ശൂന്യമാക്കപ്പെടും!” എന്റെ യജമാന
നായ യഹോവ ഈ കാര്യങ്ങൾ പറഞ്ഞു.
19ദൈവം പറഞ്ഞു, “അഥവാ ആ ദേശത്തി
നെതിരെ ഞാൻ ഒരു രോഗത്തെ അയയ്ക്കും.
എന്റെ കോപം ഞാൻ ആ ജനത്തിന്മേൽ ചൊ
രിയും. സകല മനുഷ്യരെയും മൃഗങ്ങളെയും
ഞാൻ ആ ദേശത്തുനിന്നു നീക്കും. 20നോഹയും
ദാനിയേലും ഇയ്യോബും അവിടെ ജീവിച്ചെ
ങ്കിൽ ആ മൂന്ന് നല്ല പുരുഷന്മാരെയും ഞാൻ
രക്ഷിക്കും. ആ മൂന്ന് പുരുഷന്മാർക്ക് തങ്ങളുടെ
സ്വന്തം ജീവൻ രക്ഷിക്കാൻ കഴിയും. പക്ഷേ,
എന്റെ ജീവൻവെച്ച് ഞാൻ ആണയിടുന്നു,
അവർക്ക് മറ്റാരുടെയും-സ്വന്തം പുത്രന്മാരുടെ
യും പുത്രിമാരുടെയും പോലും ജീവൻ രക്ഷി
ക്കാൻ കഴിയില്ല!” എന്റെ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറഞ്ഞു.

---

**നോഹയും ... ഇയ്യോബും** പുരാതന കാലത്ത് ജീവിച്ചിരുന്ന മൂന്നുപേർ. സൽഗുണങ്ങൾക്കും വിവേകത്തിനും പേരുകേട്ടവർ. നോഹയെയും ഇയ്യോബിനെയുംപറ്റിയുള്ള കഥകൾ ബൈബിളിലും ദാനിയേലിനെപ്പറ്റിയുള്ള കഥകൾ രാസ്ശമ്ര എന്ന പുസ്തകത്തിലും ഉണ്ട്.

21അപ്പോൾ എന്റെ യജമാനനായ യഹോവ
പറഞ്ഞു, "അതുകൊണ്ട് യെരൂശലേമിന് അതെ
ത്ര ദോഷമായിരിക്കുമെന്നു ചിന്തിക്കുക: ആ
നഗരത്തിനെതിരെ ആ ദണ്ഡനങ്ങളിൽ നാലി
നെയും ഞാൻ അയയ്ക്കും! ശത്രുസൈന്യത്തെ
യും ക്ഷാമത്തെയും രോഗത്തെയും കാട്ടുമൃഗങ്ങളെ
യും ആ നഗരത്തിനെതിരെ ഞാൻ അയയ്ക്കും.
സകലമനുഷ്യരെയും മൃഗങ്ങളെയും ആ നഗര
ത്തിൽനിന്ന് ഞാൻ നീക്കും! 22ആ ദേശത്തുനിന്ന്
ചിലർ രക്ഷപ്പെടും. സ്വന്തം പുത്രന്മാരെയും
പുത്രിമാരെയും കൂട്ടി അവർ സഹായത്തിന്
നിന്റെ അടുത്തുവരും. യഥാർത്ഥത്തിൽ അവ
രെത്ര ദുഷ്ടന്മാരാണെന്ന് അപ്പോൾ നീ
കാണും. ഞാൻ യെരൂശലേമിനു വരുത്തിവ
യ്ക്കുന്ന എല്ലാ ദുരിതങ്ങളെയുംപറ്റി നീ ഏറെ
ആശ്വസിക്കുകയും ചെയ്യും. 23അവർ ജീവിക്കു
ന്നരീതിയും ചെയ്യുന്നദുഷ്ടതകളും നീ കാണും.
അവരെ ശിക്ഷിക്കാൻ എനിക്ക് ഒരു നല്ല കാരണ
മുണ്ടെന്ന് അപ്പോൾ നീ അറിയുകയും ചെയ്യും."
എന്റെ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറഞ്ഞു.

15 അപ്പോൾ യഹോവയുടെ അരുളപ്പാട്
എനിക്കുണ്ടായി. അവൻ പറഞ്ഞു, 2"മനു
ഷ്യപുത്രാ, ഒരു മുന്തിരിവള്ളിയിൽ നിന്നുള്ള
ചുള്ളിക്കമ്പുകൾ കാട്ടുമരങ്ങളിൽനിന്നു മുറി
ച്ചെടുത്ത ചുള്ളിക്കമ്പുകളെക്കാൾ കൂടുതൽ
നന്നോ? അല്ല! 3മുന്തിരിവള്ളിയുടെ തടി
കൊണ്ട് നിനക്ക് എന്തെങ്കിലും ഉണ്ടാക്കാൻ പറ്റു
മോ? ഇല്ല! ആ തടികൊണ്ട് നിനക്ക് പാത്രങ്ങൾ
തൂക്കാനുള്ള കുറ്റികൾ ഉണ്ടാക്കാൻ പറ്റുമോ? ഇല്ല!
4ആളുകൾ ആ തടി തീയിൽ എറിയുകയേ
ഉള്ളൂ. ചില കമ്പു രണ്ടറ്റത്തുനിന്നും കത്തിത്തു
ടങ്ങുകയും നടുഭാഗം തീയേറ്റു കരിയുകയും
ചെയ്യും. ആ കരിഞ്ഞ കമ്പുകൊണ്ട് നിനക്ക്
എന്തെങ്കിലും ഉണ്ടാക്കാൻ പറ്റുമോ? 5കത്തുന്ന
തിനുമുമ്പ് ആ തടികൊണ്ട് നിനക്ക് ഒന്നും ഉണ്ടാ
ക്കാൻ പറ്റില്ലെങ്കിൽ നിശ്ചയമായും കത്തിയ
തിനുശേഷവും അതുകൊണ്ട് നിനക്ക് ഒന്നും
ഉണ്ടാക്കാൻ പറ്റില്ല! 6അതുകൊണ്ട് മുന്തിരിവ
ള്ളിയിൽനിന്നുള്ള ചുള്ളിക്കമ്പുകൾ കാട്ടുമര
ങ്ങളിൽനിന്നുള്ള ചുള്ളിക്കമ്പുകൾ പോലെ
തന്നെയേ ഉള്ളൂ. ആളുകൾ ആ തടിക്കഷണങ്ങൾ
തീയിൽ എറിയുകയേ ഉള്ളൂ. തീയാവട്ടെ അവ
യെ എരിച്ചുകളയുന്നു. അതേപോലെ യെരൂശ
ലേംനിവാസികളെ ഞാൻ തീയിൽ എറിഞ്ഞു
കളയും!" എന്റെ യജമാനനായ യഹോവ ഈ
കാര്യങ്ങൾ പറഞ്ഞു. 7"ആ ജനത്തെ ഞാൻ
ശിക്ഷിക്കും. പക്ഷേ അവരിൽ ചിലർ മുഴുവൻ
കത്താത്ത ചുള്ളികൾപോലെ ആയിരിക്കും-
അവർ ശിക്ഷിക്കപ്പെടും, പക്ഷേ അവർ പൂർണ്ണ
മായും നശിപ്പിക്കപ്പെടില്ല. അവരെ ഞാൻ
ശിക്ഷിച്ചത് നിങ്ങൾ കാണുകയും ഞാനാണ്
യഹോവ എന്നറിയുകയും ചെയ്യും! 8വ്യാജദൈ
വങ്ങളെ ആരാധിക്കാൻവേണ്ടി എന്നെ അവർ
വെടിഞ്ഞതു കാരണം ഞാൻ ആ ദേശം ശൂന്യ
മാക്കും." എന്റെ യജമാനനായ യഹോവ ആ
കാര്യങ്ങൾ പറഞ്ഞു.

16 അപ്പോൾ യഹോവയുടെ അരുളപ്പാട്
എനിക്കുണ്ടായി. അവൻ പറഞ്ഞു. 2"മനു
ഷ്യപുത്രാ, യെരൂശലേമിലെ ജനത്തോട് അവർ
ചെയ്തുകൂട്ടിയ അതിക്രമങ്ങളെപ്പറ്റി നീ
ഇങ്ങനെ പറയുക, 3'എന്റെ യജമാനനായ
യഹോവ യെരൂലേമിനോട് ഈ കാര്യങ്ങൾ
പറയുന്നു: നിന്റെ ചരിത്രത്തിലേക്കു നോക്കു
ക. നീ ജനിച്ചത് കനാനിലായിരുന്നു. നിന്റെ
അപ്പൻ ഒരു അമോര്യനും അമ്മ ഒരു ഹിത്യക്കാ
രിയുമായിരുന്നു. 4യെരൂശലേമേ, നീ ജനിച്ച
ദിവസം നിന്റെ പൊക്കിൾക്കൊടി മുറിക്കാൻ
ഒരാളുമുണ്ടായിരുന്നില്ല. ആരും നിന്നെ ഉപ്പു
പുരട്ടി കഴുകി വെടിപ്പാക്കിയില്ല. ആരും നിന്നെ
തുണിയിൽ പൊതിഞ്ഞില്ല. 5യെരൂശലേമേ,
ആർക്കും നിന്നോടു അലിവുണ്ടായിരുന്നില്ല.
ആരും നിന്നെ സംരക്ഷിച്ചില്ല. യെരൂശലേമേ,
നീ ജനിച്ച ദിവസംതന്നെ, ചോര പൊതി
ഞ്ഞിരുന്നപ്പോൾത്തന്നെ, നീ വെളിമ്പറമ്പിലേ
ക്കെറിയപ്പെട്ടിരുന്നു.

6"'അപ്പോൾ ദൈവമായ ഞാൻ അതു വഴി
വന്നു. ചോരയിൽ കാലിട്ടടിക്കുന്ന നിന്നെ
ഞാൻ കണ്ടു. നീ ചോര പുരണ്ടു കിടക്കുകയാ
യിരുന്നെങ്കിലും "ജീവിക്കുക!" എന്ന് ഞാൻ പറ
ഞ്ഞു. അതെ, നീ ചോര പുരണ്ടു കിടക്കുകയാ
യിരുന്നുവെങ്കിലും ഞാൻ പറഞ്ഞു, "ജീവി
ക്കുക!" 7ഞാൻ നിന്നെ വയലിലെ ചെടിയെ
പ്പോലെ വളരുമാറാക്കി. വളർന്നു വളർന്നു നീ
ഒരു യുവതിയായി: നീ സുന്ദരിയായി, നിന്റെ
മാറ് വളരുകയും മുടി വളരുകയും ചെയ്തു.
പക്ഷേ നീ അപ്പോഴും വിവസ്ത്രയും നഗ്ന
യുമായിരുന്നു. 8നിന്നെ കടന്നു പോയപ്പോൾ
ഞാൻ നിന്നെ വീണ്ടും ഉഴിഞ്ഞു നോക്കി.
നിനക്കപാകതവന്നുവെന്നും നീ പ്രേമത്തിനു
പാകമായെന്നും ഞാൻ കണ്ടു. അതുകൊണ്ട്
ഞാൻ നിന്റേമേൽ എന്റെ വസ്ത്രം പുതപ്പി
ച്ച്* നിന്റെ നഗ്നതമറച്ചു. നിന്നെ വേൾക്കാ
മെന്നു സത്യം ചെയ്ത് നീയുമായി ഞാൻ കരാ
റുണ്ടാക്കി*. അങ്ങനെ നീ എന്റേതായി.'"
എന്റെ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറഞ്ഞു. 9"'ഞാൻ നിന്നെ വെള്ളത്തിൽ
കുളിപ്പിച്ചു. ഞാൻ നിന്റെ ചോര കഴുകിക്കള
ഞ്ഞു. ഞാൻ നിന്റെ ദേഹത്ത് തൈലം പുരട്ടി.
10*ഞാൻ നിനക്ക് മനോഹരമായ ഉടുപ്പും മൃദു
വായ തോലിന്റെ ചെരിപ്പുകളും തന്നു. ഞാൻ
നിനക്ക് ലിനൻ തലക്കച്ചയും പട്ടിന്റെ ഉത്തരീ
യവും തന്നു. 11പിന്നെ ഞാൻ നിനക്ക് ചില
ആഭരണങ്ങൾ തന്നു. നിന്റെ കൈകളിൽ വള
കളും കഴുത്തിൽ മാലയും ഞാൻ അണിയിച്ചു.
12നിനക്കു ഞാൻ മൂക്കുവളയങ്ങളും ഏതാനും
കാതുവളയങ്ങളും തലയിൽ മനോഹരമായൊരു
കിരീടവും നൽകി. 13വെള്ളിയും പൊന്നും കൊ
ണ്ടുള്ള ആഭരണങ്ങളും ലിനനും പട്ടും ചിത്ര
ത്തയ്യലുള്ള ഉടുപ്പും അണിഞ്ഞ നീ സുന്ദരിയാ
യിരുന്നു. നീ ഏറ്റവും മുന്തിയ ഭക്ഷണം കഴിച്ചു.
അതീവ സുന്ദരിയായിരുന്ന നീ അങ്ങനെ ഒരു
റാണിയായി വിലസി! 14രാഷ്ട്രങ്ങൾക്കിടയിൽ
നീ സൗന്ദര്യംകൊണ്ടു പ്രസിദ്ധയായിരുന്നു.
ഞാൻ നിന്നെ സുന്ദരിയായി സൃഷ്ടിച്ചതി
നാൽ നിന്റെ സൗന്ദര്യം കുറ്റമറ്റതായിരുന്നു!'"
എന്റെ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറഞ്ഞു.

15ദൈവം പറഞ്ഞു, "പക്ഷേ നീ നിന്റെ
സൗന്ദര്യത്തെ അടച്ചാശ്രയിച്ചു തുടങ്ങി. നീ

---

**നിന്റെ ... പുതപ്പിച്ച്** ദൈവം അവളുടെ സംര
ക്ഷണം ഏറ്റെടുത്തെന്ന് ഇതു കാണിക്കുന്നു.

**കരാറുണ്ടാക്കി** ഇവിടെ അർത്ഥം വിവാഹസഖ്യം
എന്നാണെങ്കിലും ദൈവം യിസ്രായേലുകാരുമായി
ഉണ്ടാക്കിയ സഖ്യത്തെയും ഇത് സൂചിപ്പിക്കുന്നു.

**10മുതൽ 13 വരെയുള്ള വാക്യങ്ങൾ** വിശുദ്ധകൂടാരം
ഉണ്ടാക്കാൻ ഉപയോഗിച്ച വസ്തുക്കളെ പരാമർശി
ക്കുന്നു. പുറ. 25-40 കാണുക.

നിന്റെ ഖ്യാതി ഉപയോഗിക്കുകയും എന്നോടു
വിശ്വാസവഞ്ചന കാട്ടുകയും ചെയ്തു. വഴി
പോയ ഓരോ പുരുഷനോടും നീ ഒരു വേശ്യ
യെപ്പോലെ പെരുമാറി. അവർ സകലർക്കും
നീ നിന്നെത്തന്നെ കൊടുത്തു! 16നിന്റെ ഭംഗി
യുള്ള വസ്ത്രങ്ങൾക്കൊണ്ട് നീ നിന്റെ ആരാ
ധനസ്ഥലങ്ങൾ അലങ്കരിച്ചു. ആ സ്ഥലങ്ങളിൽ
നീ ഒരു വേശ്യയെപ്പോലെ പെരുമാറി. മുമ്പു
ചെയ്യപ്പെട്ടിട്ടില്ലാത്തതുപോലെയും ഇനി
ചെയ്യപ്പെടാനിടയില്ലാത്തതു പോലെയുമാണു
നീ കാര്യങ്ങൾ ചെയ്തത്! 17കൂടാതെ ഞാൻ
നിനക്കു തന്ന ആഭരണങ്ങളുടെ പൊന്നും
വെള്ളിയുംകൊണ്ട് നീ പുരുഷന്മാരുടെ പ്രതിമ
കൾ ഉണ്ടാക്കി. അവയോടും നീ സംഭോഗം
ചെയ്തു! 18പിന്നെ നീ നിന്റെ മനോഹരമായ
ഉടുപ്പെടുത്ത് ആ പ്രതിമകൾക്ക് ഉടുപ്പുകളു
ണ്ടാക്കി. ഞാൻ നിനക്കുതന്ന സുഗന്ധദ്രവ്യ
വും ധൂപവും എടുത്ത് നീ ആ വിഗ്രഹങ്ങളുടെ
മുമ്പാകെ വെച്ചു. 19ഞാൻ നിനക്ക് അപ്പവും
തേനും എണ്ണയും തന്നു. പക്ഷേ നീ ആ ഭോജനം
നിന്റെ വിഗ്രഹങ്ങൾക്കു കൊടുത്തു. നിന്റെ
വ്യാജദൈവങ്ങളെ സന്തോഷിപ്പിക്കാൻ വേണ്ടി
നീ അവയെ സുഗന്ധവസ്തുവായി ഉപയോ
ഗിച്ചു.” എന്റെ യജമാനനായ യഹോവ ഈ
കാര്യങ്ങൾ പറഞ്ഞു.

20ദൈവം പറഞ്ഞു, “എനിക്ക് നിന്നിലുണ്ടായ
നമ്മുടെ കുഞ്ഞുങ്ങളെ നീ എടുക്കുകയും
കൊന്ന് ആ വ്യാജദൈവങ്ങൾക്ക് ബലികൊടു
ക്കുകയും ചെയ്തു! അതു നീ വേശ്യയെപ്പോലെ
പെരുമാറുകയും എന്നെ വഞ്ചിക്കുകയും ആ
വ്യാജദൈവങ്ങളെ പ്രീതിപ്പെടുത്തുകയും ചെ
യ്തപ്പോൾ കാട്ടിയ ചീത്തത്തരങ്ങളിൽ ചിലതു
മാത്രമാണ്. 21നീ എന്റെ പുത്രന്മാരെ കശാപ്പു
ചെയ്യുകയും തീയിലിട്ട് ആ വ്യാജദൈവങ്ങ
ൾക്ക് കൊടുക്കുകയും ചെയ്തു. 22നീ എന്നെ
ഉപേക്ഷിച്ചുകൊണ്ട് ആ അതിക്രമങ്ങൾ മുഴു
വൻ ചെയ്തു. എന്നാലോ, നിന്റെ ബാല്യ
കാലത്തെപ്പറ്റി നീ ഒട്ടും ഓർത്തതുമില്ല. ഞാൻ
നിന്നെ കണ്ടെത്തുമ്പോൾ നീ നഗ്നയായി
ചോരയിൽ കാലിട്ടടിക്കുകയായിരുന്നെന്ന് നീ
ഓർത്തതേയില്ല.

23“ആ സകല ചീത്തക്കാര്യങ്ങൾക്കും ശേഷം,
ഹാ, യെരൂശലേമേ, നിന്റെ കാര്യം മഹാകഷ്ട
മായിരിക്കും!” എന്റെ യജമാനനായ യഹോവ
ഇതു മുഴുവൻ പറഞ്ഞു. 24“എല്ലാറ്റിനും പുറമെ
വ്യാജദൈവത്തെ ആരാധിക്കുന്നതിനുവേണ്ടി
നീ ഉന്നതസ്ഥലങ്ങളുണ്ടാക്കി. വ്യാജദൈവ
ങ്ങളെ ആരാധിക്കാനുള്ള സ്ഥലങ്ങൾ ഓരോ
തെരുവുമൂലയിലും ഓരോ നിരത്തിന്റെ തല
യ്ക്കലും നീ പണിതു. 25അങ്ങനെ നീ നിന്റെ
സൗന്ദര്യത്തെ തരംതാഴ്ത്തിക്കളഞ്ഞു. വഴിയേ
പോയ ഓരോ പുരുഷനെയും വശീകരിക്കാൻ
നീ അതുപയോഗിച്ചു. അവരെ നിന്റെ കാലു
കൾ കാണിക്കാൻവേണ്ടി നീ നിന്റെ വസ്ത്രം
ഉയർത്തി. പിന്നെ ആ പുരുഷന്മാരോടു നീ
ഒരു വേശ്യയെപ്പോലെ ആയിരുന്നു. 26അതിനു
ശേഷം നീ നിന്റെ അയൽക്കാരും വലിയ
ജനനേന്ദ്രിയമുള്ളവരുമായ ഈജിപ്തുകാർക്കു
നിന്നെ സമർപ്പിച്ചു. എന്നെ ക്രുദ്ധനാക്കാൻ
വേണ്ടി നീ അവരോടു പലപ്രാവശ്യം രതിയി
ലേർപ്പെട്ടു. 27അതുകൊണ്ട് നിന്നെ ഞാൻ
ശിക്ഷിച്ചു! ഭക്ഷണത്തിൽ നിനക്കുള്ള വീതം
ഞാൻ കുറച്ചു. നിന്നോടു തോന്നിയതെന്തും
ചെയ്യാൻ നിന്റെ വൈരികളായ ഫെലിസ്ത്യ
രുടെ പുത്രിമാരെ ഞാൻ അനുവദിച്ചു. നിന്റെ
ആഭാസങ്ങൾ കണ്ട് അവർ പോലും ഞെട്ടിയ
താണല്ലോ. 28പിന്നെ നീ രതിക്കുവേണ്ടി അശ്ശൂ
ര്യരെ പ്രാപിച്ചു. പക്ഷേ നിനക്കു മതിയാ
വോളം കിട്ടിയില്ല. നീ ഒരിക്കലും തൃപ്തയായി
രുന്നില്ലല്ലോ. 29അതുകൊണ്ട് നീ കനാന്യരെ
പ്രാപിച്ചു, പിന്നെ ബാബിലോണുകാരെയും,
എന്നിട്ടും നീ തൃപ്തയായിരുന്നില്ല. 30നീ അത്ര
യ്ക്കു ദുർബ്ബലയാണ്. നിന്നെക്കൊണ്ടു പാപം
ചെയ്യിക്കാൻ ആ സകലപുരുഷന്മാരെയും നീ
അനുവദിച്ചു. നീ ഗർവ്വിഷ്ഠയായ വെറും ഒരു
വേശ്യയെപ്പോലെ പെരുമാറി.” എന്റെ യജമാ
നനായ യഹോവ ആ കാര്യങ്ങൾ പറഞ്ഞു.

31ദൈവം പറഞ്ഞു, “എങ്കിലും നീ തീർത്തും
ഒരു വേശ്യയെപ്പോലെ ആയിരുന്നില്ല. നീ
ഓരോ നിരത്തിന്റെ തലയ്ക്കലും നിന്റെ മേടു
കളും ഓരോ തെരുവിന്റെ മൂലയിലും നിന്റെ
ഉന്നതസ്ഥലങ്ങളുമുണ്ടാക്കി. ആ സകലപുരുഷ
ന്മാരുമായി നീ രതിയിലേർപ്പെട്ടു. എങ്കിലും
ഒരു വേശ്യ ചെയ്യാറുള്ളതുപോലെ നീ അവ
രോടു കൂലി ചോദിച്ചില്ല. 32വേശ്യേ, നിന്റെ
സ്വന്തം ഭർത്താവിനെക്കാളും അപരിചിതരോ
ടുള്ള രതിയാണ് നിനക്കു പത്ഥ്യം. 33മിക്കവേശ്യ
കൾക്കും പുരുഷന്മാർ രതിക്കുള്ള കൂലി കൊടു
ക്കാറുണ്ട്. പക്ഷേ നീ നിന്റെ പല കാമുകന്മാർ
ക്കും അങ്ങോട്ടു പണം കൊടുത്തു. ചുറ്റിലുമുള്ള
സകല പുരുഷന്മാർക്കും അകത്തുവന്ന്
നിന്നോടു രതിയിലേർപ്പെടുന്നതിനു നീ കൂലി
കൊടുത്തു. 34നീ മിക്കവേശ്യകളുടെയും നേർ
വിപരീതമാണ്. മിക്കവേശ്യകളും പുരുഷന്മാ
രിൽനിന്ന് രതിക്കുള്ള കൂലി പിടുങ്ങുമ്പോൾ
നീ നിന്നോടു രതിയിലേർപ്പെടുന്നതിന് പുരു
ഷന്മാർക്ക് അങ്ങോട്ടു കൂലി കൊടുക്കുന്നു.”

35വേശ്യേ, യഹോവയുടെ ഈ സന്ദേശം
ശ്രദ്ധിച്ചു കേൾക്കുക. 36എന്റെ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറയുന്നു: “നീ
നിന്റെ പണം ചെലവഴിച്ചുകൊണ്ട് നിന്റെ
നഗ്നശരീരം കാണാനും നീയുമായി രതിയി
ലേർപ്പെടാനും നിന്റെ കാമുകരെയും വ്യാജ
ദൈവങ്ങളെയും അനുവദിച്ചു. നീ നിന്റെ
കുഞ്ഞുങ്ങളെ കൊല്ലുകയും അവരുടെ ചോര
ചൊരിയിക്കുകയും ചെയ്തിരിക്കുന്നു. ഇതായി
രുന്നല്ലോ ആ വ്യാജദൈവങ്ങൾക്കുള്ള നിന്റെ
സമ്മാനം. 37അതുകൊണ്ട് നിന്റെ സകലകാമു
കരെയും ഞാൻ കൂട്ടിവരുത്തുകയാണ്. നീ
സ്നേഹിച്ച സകലപുരുഷന്മാരെയും വെറുത്ത
സകലപുരുഷന്മാരെയും ഞാൻ കൂട്ടിവരുത്തി
ഉടുതുണിയില്ലാത്ത നിന്നെ കാണാൻ അവരെ
അനുവദിക്കും.* അവർ പൂർണ്ണനഗ്നയായ
നിന്നെ കാണും. 38എന്നിട്ട് നിന്നെ ഞാൻ
ശിക്ഷിക്കും. പാപിയും കൊലപാതകിയും
വ്യഭിചാരിണിയും ആയതിന് നിന്നെ ഞാൻ
ശിക്ഷിക്കും. ക്രുദ്ധനും അസൂയാലുവുമായ ഒരു
ഭർത്താവ് എങ്ങനെയോ അതുപോലെ ഞാൻ
നിന്നെ ശിക്ഷിക്കും. 39നിന്നെ ഞാൻ നിന്റെ
ശത്രുക്കളുടെ പിടിയിലാക്കും. നിന്റെ ആരാധ
നാസ്ഥലങ്ങൾ അവർ തകർക്കും. നിന്റെ യാഗ
സ്ഥലങ്ങൾ അവർ തകർക്കും. നിന്റെ ഉടുപ്പു
കൾ അവർ വലിച്ചുകീറും. നിന്റെ മനോഹര
മായ ആഭരണങ്ങൾ അവരെടുക്കും. നിന്നെ

---

**ഉടുതുണിയില്ലാതെ .. അനുവദിക്കും** എബ്രായഭാഷയിൽ ഈ വാചകത്തിന്റെ അർത്ഥം “മറുരാജ്യത്തേക്കു തടവുകാരായി കൊണ്ടുപോവുക” എന്നാണ്.

അവർ വിവസ്ത്രയും നഗ്നയുമാക്കും. 40നിന്നെ
കൊല്ലുന്നതിനുവേണ്ടി അവർ ഒരാൾക്കൂട്ടത്തെ
കൊണ്ടുവരികയും നിന്നെ കല്ലെറിയുകയും
ചെയ്യും. പിന്നെ തങ്ങളുടെ വാളുകൾ കൊണ്ട്
അവർ നിന്നെ അരിഞ്ഞു തുണ്ടങ്ങളാക്കും.
41അവർ നിന്റെ വീടുകൾ കത്തിക്കും. മറ്റു
സ്ത്രീകളുടെ സാന്നിദ്ധ്യത്തിൽ അവർ നിന്നെ
ശിക്ഷിക്കും. നീ ഒരു വേശ്യയെപ്പോലെ ജീവി
ക്കുന്നത് ഞാൻ നിർത്തലാക്കും. നിന്റെ കാമു
കർക്ക് നീ കൂലികൊടുക്കുന്നത് ഞാൻ നിർത്ത
ലാക്കും. 42അതിനുശേഷം ഞാൻ എന്റെ കോപ
വും അസൂയയും അടക്കും. പിന്നെ ഞാൻ ശാന്ത
നാകും. വീണ്ടും ഞാൻ കോപിക്കയില്ല. 43ഇതെ
ല്ലാം സംഭവിക്കുന്നതെന്തിനെന്നോ? എന്തെ
ന്നാൽ നിന്റെ യൗവനകാലത്തെ ദിനങ്ങൾ
നീ മറന്നു. എല്ലാത്തരം തിന്മകളും ചെയ്ത്
നീയെന്നെ കോപാകുലനാക്കി. അതിനാൽ ആ
തിന്മകളുടെ പേരിൽ എനിക്കു നിന്നെ ശിക്ഷി
ക്കേണ്ടതുണ്ട്. പക്ഷേ നീ നിന്റെ അതിക്രമ
ങ്ങളെക്കൂടാതെ ഈ അനാശാസ്യപ്രവൃത്തികളും
ചെയ്തിരുന്നുവല്ലോ". എന്റെ യജമാനനായ
യഹോവയാണ് ആ കാര്യങ്ങൾ പറഞ്ഞത്.
44"നിന്നെക്കുറിച്ചു പറയുന്നവർക്കെല്ലാം
ഇപ്പോൾ പറയാൻ ഒരു കാര്യം കൂടിയായി.
‘അമ്മ എങ്ങനെയോ അങ്ങനെ മകളും’ എന്ന്
അവർ പറയും. 45നീ നിന്റെ അമ്മയുടെ മകൾ
തന്നെ. നിന്റെ ഭർത്താവിനെയോ മക്കളെയോ
നീ ഗൗനിക്കുന്നില്ല. നീ നിന്റെ സഹോദരിയെ
പ്പോലെ തന്നെ. രണ്ടുപേരും അവരവരുടെ ഭർ
ത്താക്കന്മാരെയും മക്കളെയും വെറുത്തുവല്ലോ.
നീ നിന്റെ മാതാപിതാക്കളെപ്പോലെ തന്നെ.
നിന്റെ അമ്മ ഒരു ഹിത്യസ്ത്രീയും അപ്പൻ
ഒരു അമോര്യനും ആയിരുന്നു. 46നിന്റെ ജ്യേഷ്ഠ
ത്തി ആയിരുന്ന ശമര്യയും അവളുടെ പുത്രി
മാരും നിന്റെ വടക്കുഭാഗത്തു പാർത്തു. നിന്റെ
അനിയത്തി ആയിരുന്ന സൊദോമും*. അവ
ളുടെ പുത്രിമാരും നിന്റെ തെക്കുഭാഗത്തും പാർ
ത്തു. 47അവർ ചെയ്ത അതിക്രമങ്ങളെല്ലാം
നീയും ചെയ്തു. പക്ഷേ നീ അവയെക്കാളെ
ല്ലാം ഏറെ വഷളായതും കൂടി ചെയ്തു. 48യജമാ
നനും യഹോവയും ഞാനാകുന്നു. ഞാൻ ഉയി
രോടെ ഇരിക്കുന്നു. ആ ഉയിർവെച്ച് ഞാൻ
സത്യം ചെയ്യുന്നു. നിന്റെ സഹോദരിയായ
സൊദോമും അവളുടെ പുത്രിമാരും ഒരിക്കലും
നീയും നിന്റെ പുത്രിമാരും ചെയ്തുകൂട്ടിയത്ര
ചീത്തപ്രവൃത്തികൾ ചെയ്തിട്ടില്ല."
49ദൈവം പറഞ്ഞു, "നിന്റെ സഹോദരി
സൊദോമും അവളുടെ പുത്രിമാരും ഗർവ്വിഷ്ഠ
കളായിരുന്നു. ഭക്ഷണവും സമയവും അവർക്ക്
വേണ്ടതിലേറെ ഉണ്ടായിരുന്നു. എന്നിട്ടും ദരിദ്ര
രെയും അശരണരെയും അവർ സഹായിച്ചില്ല.
50സൊദോമും അവളുടെ പുത്രിമാരും കണക്കറ്റ്
അഹങ്കരിക്കുകയും എന്റെ മുന്നിൽവെച്ച്
അതിക്രമങ്ങൾ ചെയ്തുതുടങ്ങുകയും ചെയ്തു.
അതെല്ലാം അവർ ചെയ്യുന്നതു കണ്ടപ്പോൾ
ഞാൻ അവരെ ശിക്ഷിച്ചു."
51ദൈവം പറഞ്ഞു, "ശമര്യചെയ്ത ചീത്ത
ത്തരങ്ങൾ നീ ചെയ്തതിന്റെ പകുതിയോളമേ
വരൂ. നീ ശമര്യയെക്കാളും വളരെഅധികം
അതിക്രമങ്ങൾ ചെയ്തു. നീ നിന്റെ സഹോദ
രിമാരെക്കാളും എത്രയോ അധികം അതിക്രമ
ങ്ങൾ ചെയ്തിരിക്കുന്നു. നിന്നോടു തട്ടിച്ചു
നോക്കിയാൽ സൊദോമും ശമര്യയും നല്ലവര
ത്രെ. 52അതുകൊണ്ട് നിന്റെ ലജ്ജ നീ തന്നെ
പേറുക. താരതമ്യത്തിൽ നീ നിന്റെ സഹോ
ദരിമാരെ നല്ലവരാക്കിയിരിക്കുന്നു. ഭയങ്കരകൃത്യ
ങ്ങൾ ചെയ്തിരിക്കുന്ന നീ അതുകൊണ്ട് ലജ്ജി
ക്കുകതന്നെ വേണം."
53ദൈവം പറഞ്ഞു, "ഞാൻ സൊദോമിനെ
യും അതിന്റെ ചുറ്റുമുള്ളപട്ടണങ്ങളെയും
നശിപ്പിച്ചു. ശമര്യയെയും അതിന്റെ ചുറ്റുമുള്ള
പട്ടണങ്ങളെയും ശൂന്യമാക്കി. യെരൂശലേമേ,
നിന്നെ ഞാൻ ശൂന്യമാക്കുകയും നിന്റെ അടിമ
കളെ തിരികെകൊണ്ടുവരികയും ചെയ്യും.
പക്ഷേ ആ നഗരങ്ങളെ ഞാൻ വീണ്ടും പണി
യും. യെരൂശലേമേ, നിന്നെ ഞാൻ വീണ്ടും
പണിയുകയും നിന്റെ തടവുകാരെ തിരികെ
കൊണ്ടുവരികയും ചെയ്യും. 54നിന്നെ ഞാൻ
ആശ്വസിപ്പിക്കും. നീ നിന്റെ ദുഷ്ടതകൾ തിരി
ച്ചറിയുകയും നിന്റെ ദുഷ്പ്രവൃത്തികളിൽ
സ്വയം ലജ്ജിക്കുകയും ചെയ്യുമ്പോൾ നീ
നിന്റെ സഹോദരിമാരെ ആശ്വസിപ്പിക്കും.
55അങ്ങനെ നീയും നിന്റെ സഹോദരിമാരും
വീണ്ടും ഉണ്ടാക്കപ്പെടും. സൊദോമും അതിനു
ചുറ്റുമുള്ളപട്ടണങ്ങളും ശമര്യയും അതിനു ചുറ്റു
മുള്ളപട്ടണങ്ങളും നീയും നിനക്കു ചുറ്റുമുള്ള
പട്ടണങ്ങളും വീണ്ടും ഉണ്ടാക്കപ്പെടും."
56ദൈവം പറഞ്ഞു, "മുമ്പ്, അഹങ്കരിച്ചു
കൊണ്ട് നീ നിന്റെ സഹോദരിയായ സൊദോ
മിനെ കളിയാക്കി. പക്ഷേ ഇനി ഒരിക്കലും
നീ അതു ചെയ്യുകയില്ല. 57നീ അതുചെയ്തത്
നീ ശിക്ഷിക്കപ്പെടുന്നതിനും നിന്റെ അയൽ
ക്കാർ നിന്നെ പുച്ഛരിച്ചു തുടങ്ങുന്നതിനും
മുമ്പായിരുന്നു. ഇപ്പോഴാവട്ടെ സിറിയയുടെ
യും അതിനുചുറ്റുമുള്ളയിടങ്ങളുടെയും ഫെലി
സ്ത്യയുടെയും പുത്രിമാർ നിന്നെ കളിയാക്കുക
യാണ്. 58നീ ചെയ്ത തിന്മകൾക്ക് നീ ശിക്ഷി
ക്കപ്പെടുകതന്നെ വേണം-നിങ്ങളുടെ ദുർന്നട
പ്പിനും വെറുപ്പിക്കുന്ന പ്രവൃത്തികൾക്കും."
യഹോവ ഈ കാര്യങ്ങൾ പറഞ്ഞു.
59എന്റെ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറഞ്ഞു. "നീ എന്നെ ചെയ്തത് എങ്ങ
നെയോ അതുപോലെ ഞാൻ നിന്നെയും
ചെയ്യും! നിന്റെ വിവാഹവാഗ്ദാനം നീ
ലംഘിച്ചു. നമ്മുടെ കരാർ നീ മാനിച്ചില്ല.
60പക്ഷേ നിനക്കു ചെറുപ്പമായിരുന്നപ്പോൾ
ഞാൻ നീയുമായി ഉണ്ടാക്കിയ കരാർ ഞാൻ
ഓർമ്മിക്കും. നീയുമായി ശാശ്വതമായൊരു
കരാർ ഞാൻ സ്ഥാപിക്കും! 61ഞാൻ നിന്റെ
സഹോദരിമാരെ നിന്റെ അടുക്കൽ കൊണ്ടു
വന്നു നിന്റെ പുത്രിമാരാക്കും. അത് നമ്മുടെ
കരാറിലില്ലെങ്കിലും നിനക്കുവേണ്ടി ഞാൻ
അതുചെയ്യും. അപ്പോൾ നീ കാട്ടിയ അതിക്ര
മങ്ങൾ നീ സ്വയം ഓർക്കുകയും ലജ്ജിക്കയും
ചെയ്യും. 62അതുകൊണ്ട് നീയുമായി ഞാൻ
എന്റേതായ കരാറുണ്ടാക്കും. ഞാനാണ് യഹോ
വ എന്ന് അങ്ങനെ നീ അറിയുകയും ചെയ്യും.
63എന്നെ നീ ഓർക്കേണ്ടതിലേക്കായി ഞാൻ
നിന്നോടു നല്ലവനായിരിക്കും. അപ്പോൾ നീ
സ്വയം ചെയ്തുകൂട്ടിയ ചീത്തത്തരങ്ങളെപ്പറ്റി
യുള്ള ലജ്ജ മൂത്ത് ഒന്നും മിണ്ടാൻ വയ്യാതെ
ആയിപ്പോകും. ഞാൻ നിന്നെ ശുദ്ധീകരിക്കുക
യും നിന്നോടു പൊറുക്കുകയും ചെയ്യുമ്പോൾ

---

**നിന്റെ ... സൊദോം** ശമര്യയിലെയും സൊദോമിലെയും ആളുകളെപ്പോലെ യെഹൂദയിലെ ജനവും ദുഷിച്ചു പോയെന്ന് യെഹെസ്കേൽ പറയുകയാണ്. ആളുകൾ അത്രയ്ക്കു ദുഷ്ടരായിരുന്നതുകൊണ്ട് ദൈവം ആ നഗരങ്ങളെ നിശ്ശേഷം നശിപ്പിച്ചു.

നിനക്കു ലജ്ജ തോന്നും. പിന്നെ ഒരിക്കലും
നീ ലജ്ജിക്കേണ്ടി വരികയുമില്ല!" എന്റെ യജ
മാനനായ യഹോവ ആ കാര്യങ്ങൾ പറഞ്ഞു.
17 അപ്പോൾ യഹോവയുടെ അരുളപ്പാട്
എനിക്കുണ്ടായി. അവൻ പറഞ്ഞു. 2"മനു
ഷ്യപുത്രാ, യിസ്രായേൽകുടുംബത്തോട് ഈ
കഥ പറയുക. അവരോടു അതിന്റെ അർത്ഥം
ചോദിക്കുക. 3അവരോടു പറയുക:

സർവ്വശക്തനായ യഹോവ പറയുന്നു: നീണ്ട
ചിറകുകളുള്ള ഒരു വലിയ കഴുകൻ ലെബാനോ
നിലേക്കു വന്നു. ധാരാളം പുള്ളികളോടുകൂടി
യുള്ള ചിറകുകൾ ആ കഴുകനുണ്ടായിരുന്നു.

4കഴുകൻ വലിയ ദേവദാരുമരത്തിന്റെ തല
പ്പ് ഒടിച്ചു. കഴുകൻ ഒരു വലിയ ദേവദാരുമര
ത്തിന്റെ ഇളം കൊമ്പൊടിക്കുകയും അതു
കനാനിലേക്കു കൊണ്ടുവരികയും ചെയ്തു. ആ
കൊമ്പ് അവൻ കച്ചവടക്കാരുടെ പട്ടണത്തിൽ
കൊണ്ടുനട്ടു.

5പിന്നെ ആ കഴുകൻ കനാനിൽനിന്നു
കുറച്ചു വിത്തുകൊണ്ടുവന്നു. അത് അവൻ നല്ല
മണ്ണിൽ ഒരു നല്ല നദിക്കരയിൽ നട്ടു.

6വിത്തുകൾ വളർന്ന് ഒരു മുന്തിരിവള്ളി
യായി. അതൊരു നല്ലവള്ളിയായിരുന്നു. കുറി
യതെങ്കിലും അത് ഒരു വലിയ പ്രദേശമാകെ
പടർന്നു പന്തലിച്ചു. അതിന് ശാഖകൾ വള
ർന്നു. തമ്മിൽ ചെറിയ വള്ളികൾ ഏറെ നീളം
വെച്ചു.

7അപ്പോൾ വലിയ ചിറകുകളും ധാരാളം
തൂവലുകളുമുള്ള വേറൊരു കഴുകൻ ആ മുന്തി
രിവള്ളി കണ്ടു. മുന്തിരിവള്ളി ആ പുതിയ
കഴുകന്റെ പരിരക്ഷണം കൊതിച്ചു. അതി
നാൽ അത് അതിന്റെ വേരുകളും ശാഖകളും
ആ കഴുകന്റെ നേർക്ക് നീട്ടി. അതിന്റെ ശാഖ
കൾ അതു നട്ട സ്ഥലത്തിനു പുറത്തേക്കു വളർ
ന്നു. പുതിയ കഴുകൻ വേണം തന്നെ നനയ്ക്കാ
നെന്ന് മുന്തിരിവള്ളി ഇച്ഛരിച്ചു.

8മുന്തിരിവള്ളി നട്ടത് ധാരാളം വെള്ളം കിട്ടു
ന്നതിനടുത്ത് ഒരു നല്ല നിലത്തായിരുന്നു.
അതിന് ശാഖകളും ഫലങ്ങളും ഉണ്ടാക്കാമായി
രുന്നു. അതിന് ഒരു വിശേഷപ്പെട്ട മുന്തിരിവള്ളി
ആകാമായിരുന്നു."

9എന്റെ യജമാനനായ യഹോവ ഇങ്ങനെ
അരുളിച്ചെയ്തു. "ആ ചെടി തളിർക്കുമെന്നു
നീ വിചാരിക്കുന്നുണ്ടോ? ഇല്ല! ആദ്യത്തെ കഴു
കൻ ചെടിയെ മണ്ണിൽനിന്നു പിഴുതെടുക്കും.
ആ പക്ഷി ചെടിയുടെ വേരു പൊട്ടിച്ചുകള
യും. അത് മുന്തിരി മുഴുവൻ തിന്നുകളയും.
അപ്പോൾ പുതിയ ഇലകൾ വാടും. ചെടി
വല്ലാതെ ക്ഷീണിക്കും. ബലമുള്ള കൈകളോ
ഊക്കുള്ള ഒരു രാഷ്ട്രമോ ആ ചെടി വേരോടെ
പിഴുതെടുക്കാൻ വരില്ല.

10നട്ട സ്ഥലത്തുതന്നെ ആ ചെടി വളരുമോ?
ഇല്ല! ചൂടുള്ള കിഴക്കൻകാറ്റടിക്കുകയും ചെടി
വാടിക്കരിഞ്ഞു പോകയും ചെയ്യും. നട്ടയിട
ത്തുതന്നെ ആ ചെടി കരിഞ്ഞുപോകും."

11എനിക്ക് യഹോവയുടെ അരുളപ്പാടു
ണ്ടായി. അവൻ പറഞ്ഞു, 12യിസ്രായേലേ,
"ജനത്തിന് ഈ കഥ വ്യാഖ്യാനിച്ചു കൊടു
ക്കുക-അവർ എപ്പോഴും എനിക്കെതിരെ തിരി
യുകയാണല്ലോ. അവരോട് ഈ കാര്യങ്ങൾ പറ
യുക: ആദ്യത്തെ കഴുകൻ ബാബിലോണിലെ
രാജാവായ നെബൂഖദ് നേസർ ആകുന്നു.
അവൻ വന്ന് യെരൂശലേമിലെ രാജാവിനെയും
മറ്റു നേതാക്കന്മാരെയും പിടിച്ചുകൊണ്ടു
പോയി. അവരെ അവൻ ബാബിലോണിൽ
കൊണ്ടു വന്നു. 13പിന്നെ രാജകുടുംബത്തിലു
ള്ള ഒരുവനുമായി നെബൂഖദ്നേസർ ഒരു കരാ
റുണ്ടാക്കുകയും തന്നോടു വിശ്വസ്തനായിരി
ക്കുമെന്ന് അവനെക്കൊണ്ട് ബലാൽക്കാരമായി
വാഗ്ദാനം ചെയ്യിക്കുകയും ചെയ്തു. അവനെ
നെബൂഖദ്നേസർ യെഹൂദയിലെ രാജാവാക്കി
യശേഷം അവിടെനിന്ന് ശക്തിയുള്ള പുരുഷ
ന്മാരെ മുഴുവൻ പിടിച്ചു കൊണ്ടുപോവുകയും
ചെയ്തു, 14അങ്ങനെ നെബൂഖദ്നേസരിനെ
തിരെ തിരിയാൻ ഇനിയൊരിക്കലും പ്രാപ്തി
യില്ലാത്ത ഒരു രാജ്യമായി യെഹൂദ തളർന്നു
പോയി. പുതിയ രാജാവുമായി നെബൂഖദ്നേ
സർ ഉണ്ടാക്കിയ കരാർ പാലിക്കാൻ ജനം നിർ
ബ്ബന്ധിക്കപ്പെട്ടിരുന്നു. 15എന്നിരുന്നാലും നെബൂ
ഖദ്നേസരിനോടു മത്സരിക്കാൻ ഈ പുതിയ
രാജാവ് ശ്രമിച്ചു! അവൻ കുതിരകളെയും
യോദ്ധാക്കളെയും തന്നു സഹായിക്കണമെന്ന
അപേക്ഷയുമായി ഈജിപ്തിലേക്കു ദൂതന്മാരെ
അയച്ചു. യെഹൂദയിലെ പുതിയരാജാവ് ഈ
ശ്രമത്തിൽ വിജയിക്കുമെന്നു നീ വിചാരിക്കു
ന്നുണ്ടോ? കരാർ ലംഘിക്കാനും ദണ്ഡനത്തിൽ
നിന്നു രക്ഷപ്പെടാനും വേണ്ടത്ര ശക്തി ഈ
പുതിയ രാജാവിനുണ്ടാവുമെന്നു നീ വിചാരി
ക്കുന്നുണ്ടോ?"

16എന്റെ യജമാനനായ യഹോവ പറയുന്നു,
"എന്റെ ജീവൻവെച്ച് ഞാൻ പ്രതിജ്ഞ
ചെയ്യാം, ഈ പുതിയ രാജാവ് ബാബിലോ
ണിൽവെച്ച് മരിക്കും! നെബൂഖദ്നേസർ
പുതിയ രാജാവായി വാഴിച്ച ഇവൻ നെബൂഖ
ദ്നേസരുമായി ഉണ്ടാക്കിയ കരാർ ധിക്കരിക്കു
കയും ലംഘിക്കുകയും ചെയ്തു. 17ഈജിപ്തി
ലെ രാജാവ് ധാരാളം യോദ്ധാക്കളെ അയച്ചേ
ക്കാം. എങ്കിലും അവന് യെഹൂദയിലെ രാജാ
വിനെ രക്ഷിക്കാൻ കഴിയില്ല. ഈജിപ്തിന്റെ
മഹാശക്തി യെഹൂദയെ രക്ഷിക്കില്ല. നഗരം
പിടിച്ചെടുക്കുന്നതിനുവേണ്ടി നെബൂഖദ്നേസ
രിന്റെ സൈന്യം ചേറുകൊണ്ട് നിരത്തുകളും
മതിലുകളും ഉണ്ടാക്കും. അനവധി പേർ മരിക്കും.
18പക്ഷേ യെഹൂദയിലെരാജാവ് രക്ഷപ്പെടില്ല.
എന്തുകൊണ്ടെന്നാൽ അവൻ നെബൂഖദ്നേസ
രിനോടുള്ള കരാർ ധിക്കരിക്കുകയും ലംഘി
ക്കുകയും ചെയ്തു." 19എന്റെ യജമാനനായ
യഹോവ ഈ ഒരുറപ്പു തരുന്നു: "എന്റെ ജീവ
നാണെ, യെഹൂദയിലെ രാജാവിനെ ശിക്ഷിക്കു
മെന്ന് ഞാൻ ശപഥം ചെയ്യുന്നു. കാരണം
എന്റെ താക്കീതുകൾ അവൻ ധിക്കരിച്ചു.
ഞങ്ങൾ തമ്മിലുള്ള കരാർ അവൻ ലംഘിച്ചു.
20അവനെ ഞാൻ എന്റെ കെണിയിൽ വീഴ്
ത്തും. എന്നിട്ട് അവനെ ബാബിലോണിൽ
കൊണ്ടുവന്ന് അവിടെയിട്ടു ദണ്ഡിപ്പിക്കും.
അവനെ ഞാൻ ശിക്ഷിക്കും. കാരണം അവൻ
എന്നോടു മത്സരിച്ചു. 21അവന്റെ സൈന്യ
ത്തെ ഞാൻ നശിപ്പിക്കും. അവന്റെ ഏറ്റവും
നല്ല യോദ്ധാക്കളെ ഞാൻ മുടിക്കും. ശേഷിക്കു
ന്നവരെ ഞാൻ കാറ്റിൽ ചിതറിക്കുകയും
ചെയ്യും. അപ്പോൾ ഞാനാണ് യഹോവ എന്നും
ഞാനാണ് ഇതെല്ലാം പറഞ്ഞതെന്നും ഞാനാ
ണ് യഹോവ എന്ന് നിങ്ങളറിയും."

22എന്റെ യജമാനനായ യഹോവ ഇങ്ങനെ
അരുളിച്ചെയ്തു:

"ഉയരമുള്ള ദേവദാരുമരത്തിന്റെ ഒരു കൊമ്പ്
ഞാൻ എടുക്കും. ആ മരത്തിന്റെ തലപ്പിൽ
നിന്നും ഞാനൊരു ചെറിയ ശാഖ ഒടിച്ചെടു

ക്കും. വളരെയധികം ഉയരമുള്ള ഒരു മലയുടെ
മുകളിൽ ഞാൻതന്നെ അതു നടും.
23യിസ്രായേലിലെ ഉയരമുള്ള ഒരു മലയുടെ
മുകളിൽ ഞാൻതന്നെ അതു നടും. ആ കൊമ്പ്
ഒരു മരമായി വളരും. അതിന് ശാഖകളും ഫല
ങ്ങളും ഉണ്ടാകും. അത് മനോഹരമായ ഒരു ദേവ
ദാരുവായിത്തീരും. അനേകം പറവകൾ അതി
ന്റെ ശാഖകളിൽ വന്നിരിക്കും. അതിന്റെ ശാഖ
കളുടെ നിഴലുകളിൽ അനേകം പറവകൾ
പാർക്കും.
24അപ്പോൾ ഞാനാണ് ഉയർന്ന മരങ്ങളെ
നിലംപൊത്തിക്കുന്നതും ചെറിയ മരങ്ങളെ
പൊക്കംവെപ്പിക്കുന്നതും എന്ന് മറ്റു മരങ്ങൾ
അറിയും. പച്ചമരങ്ങളെ ഉണക്കുന്നതും ഉണക്ക
മരങ്ങളെ തളിർപ്പിക്കുന്നതും ഞാൻ തന്നെ.
യഹോവ ഞാനാകുന്നു. എന്തെങ്കിലും ചെയ്യും
എന്നു ഞാൻ പറഞ്ഞെങ്കിൽ അതു ചെയ്തി
രിക്കും."

18 യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു.
2"പുളിയൻ മുന്തിരി തിന്നത് അപ്പനും അമ്മ
യും, പല്ലു പുളിച്ചതോ മക്കൾക്കും"
എന്ന് യിസ്രായേൽദേശത്തെപ്പറ്റിയുള്ള ഈ
പഴഞ്ചൊല്ല് നിങ്ങൾ പറഞ്ഞുകൊണ്ടേയിരി
ക്കുന്നതിനർത്ഥമെന്ത്?
നിങ്ങൾക്കു പാപം ചെയ്യാമെന്നും അതിന്
വരുംകാലത്തുള്ളവർ ആരെങ്കിലുമാണ് ശിക്ഷി
ക്കപ്പെടുക എന്നും നിങ്ങൾ വിചാരിക്കുന്നു.
3പക്ഷേ എന്റെ യജമാനനായ യഹോവ പറ
യുന്നു, "എന്റെ ജീവൻവെച്ച് ഞാൻ സത്യം
ചെയ്യുന്നു, ഈ പഴഞ്ചൊല്ല് ഇപ്പോഴും നേരാ
ണെന്ന് യിസ്രായേലിലെ ജനം വിചാരിക്കില്ല!
4എല്ലാവരെയും ഞാൻ ഒരുപോലെ കൈകാര്യം
ചെയ്യും. അപ്പനായാലും മകനായാലും പാപം
ചെയ്തതേവനോ അവനാവും മരിക്കുക!
5"ഒരുവൻ നല്ലവനെങ്കിൽ അവൻ ജീവിച്ചി
രിക്കും! അങ്ങനെയുള്ളവൻ ജനത്തോടു നീതി
പൂർവ്വം പെരുമാറുന്നു. 6അവൻ മലകളിൽ
ചെന്ന് വ്യാജദൈവങ്ങൾക്കു നിവേദിച്ച ആഹാ
രത്തിന്റെ ഓഹരി പറ്റുന്നില്ല; യിസ്രായേ
ലിലെ ആ വ്യാജവിഗ്രഹങ്ങളോടു പ്രാർത്ഥി
ക്കുന്നില്ല; അയൽക്കാരന്റെ ഭാര്യയോടു വ്യഭി
ചരിക്കുകയെന്ന പാപം ചെയ്യുകയോ സ്വന്തം
ഭാര്യയോടു ആർത്തവകാലത്ത് ഇണചേരുക
യോ ചെയ്യുന്നില്ല. 7അവൻ ജനത്തെ ചൂഷണം
ചെയ്യുന്നില്ല. കടത്തിനു വരുന്നവന് ആ നല്ല
മനുഷ്യൻ ഈടു വാങ്ങി പണം കൊടുക്കുകയും
കടം വീട്ടുമ്പോൾ ഈട് തിരിച്ചുനൽകുകയും
ചെയ്യുന്നു. അവൻ ഒന്നും പിടിച്ചുപറിക്കുന്നില്ല.
അവൻ വിശക്കുന്നവരെ തീറ്റിക്കുകയും ഉടുക്കാ
നില്ലാത്തവരെ ഉടുപ്പിക്കുകയും ചെയ്യുന്നു. 8കട
ത്തിനു വരുന്നവന് ആ നല്ല മനുഷ്യൻ കടം
കൊടുക്കുന്നു. പക്ഷേ അതിന് പലിശ ഈടാക്കു
ന്നില്ല. അവൻ ചതി കാട്ടാൻ വിസമ്മതിക്കു
കയും എല്ലാവരോടും നീതിപൂർവ്വം പെരുമാ
റുകയും ചെയ്യുന്നു. ജനത്തിന് അവനെ വിശ്വ
സിക്കാം. 9അവൻ എന്റെ നിയമങ്ങൾ അനുസ
രിക്കുകയും എന്റെ ന്യായവിധികളെ പിന്തു
ടരുകയും ചെയ്യുന്നു. നീതിമാനും വിശ്വസ്തനും
ആകാൻ ശ്രമിക്കുകയും ചെയ്യുന്നു. നല്ലവനാക
യാൽ അവൻ ജീവിച്ചിരിക്കും. എന്റെ യജമാ
നനായ യഹോവയാണ് ഈ കാര്യങ്ങൾ പറയു
ന്നത്.
10"ആ നല്ല മനുഷ്യന് ഒരുപക്ഷേ ഇപ്പറഞ്ഞ
നല്ല കാര്യങ്ങൾ ഒന്നുപോലുംചെയ്യാത്ത ഒരു
പുത്രനുണ്ടെന്നു വരാം. അവൻ വസ്തുക്കൾ
മോഷ്ടിക്കുകയും മനുഷ്യരെ കൊല്ലുകയും
ചെയ്തേക്കാം. 11അവൻ നീതിമാൻ ചെയ്യു
മ്പോലെ പ്രവർത്തിക്കണമെന്നില്ല, പക്ഷേ
അതിനു വിപരീതമായതു ചെയ്യുന്നു. അവൻ
മലകളിൽ ചെന്ന് വ്യാജദൈവങ്ങൾക്കു നിവേ
ദിച്ച ആഹാരത്തിന്റെ ഓഹരി പറ്റിയേക്കാം.
ആ ദുഷ്ടനായ പുത്രൻ തന്റെ അയൽക്കാര
ന്റെ ഭാര്യയോടു വ്യഭിചരിക്കുകയെന്ന പാപം
ചെയ്തേക്കാം. 12അവൻ ദരിദ്രരെയും അശരണ
രെയും ദ്രോഹിച്ചെന്നും ജനത്തെ ചൂഷണം
ചെയ്തെന്നും വരാം. കടം കൊടുക്കുമ്പോൾ
അവൻ വാങ്ങിയ ഈട് കടം വീട്ടുമ്പോൾ തിരി
ച്ചുകൊടുക്കാതിരുന്നേക്കാം. ആ ദുഷ്ടനായ
പുത്രൻ വ്യാജവിഗ്രഹങ്ങളോടു പ്രാർത്ഥിക്കുക
യും വേറെയും അതിക്രമങ്ങൾ കാട്ടുകയും
ചെയ്തേക്കാം. 13അവൻ കടം ചോദിച്ചു വരുന്ന
വന് പണം കൊടുക്കുന്നെങ്കിൽ അതിനുള്ള
പലിശ ബലമായി പിടിച്ചുവാങ്ങിക്കും. അതി
നാൽ ദുഷ്ടനായ ആ പുത്രൻ ജീവിച്ചിരിക്ക
യില്ല. അതിക്രമങ്ങൾ ചെയ്തവനാകയാൽ
അവനെ മരണത്തിന് ഇട്ടുകൊടുക്കും. അവ
ന്റെ മരണത്തിന് ഉത്തരവാദിയും അവൻ
തന്നെ.
14"ഇനി, ദുഷ്ടനായ ആ പുത്രനും ഒരു പുത്ര
നുണ്ടെന്നുവരാം. ഈ പുത്രൻ അവന്റെ അപ്പൻ
ചെയ്ത തിന്മകൾ കാണുകയും അപ്പനെ
പ്പോലെ ജീവിക്കാൻ കൂട്ടാക്കാതിരിക്കയും
നല്ലൊരു ജീവിതം നയിക്കുകയും ചെയ്തെന്നു
വരാം. 15അവൻ മലകളിൽചെന്ന് വ്യാജദൈ
വങ്ങൾക്കു നിവേദിച്ച ആഹാരത്തിന്റെ
ഓഹരി പറ്റുന്നില്ല. യിസ്രായേലിലെ ആ
വ്യാജവിഗ്രഹങ്ങളോടു പ്രാർത്ഥിക്കുന്നില്ല.
അയൽക്കാരന്റെ ഭാര്യയോടു വ്യഭിചരിക്കുക
യെന്ന പാപം ചെയ്യുന്നില്ല. 16ആ സൽപുത്രൻ
ജനത്തെ ചൂഷണം ചെയ്യുന്നില്ല. കടത്തിനു
വരുന്നവന് ആ സൽപുത്രൻ ഈടുവാങ്ങി
പണം കൊടുക്കുകയും കടം വീട്ടുമ്പോൾ ഈടു
തിരിച്ചു നൽകുകയും ചെയ്യുന്നു. അവൻ പിടി
ച്ചുപറിക്കുന്നില്ല. അവൻ വിശക്കുന്നവരെ തീറ്റി
ക്കുകയും ഉടുക്കാനില്ലാത്തവരെ ഉടുപ്പിക്കുകയും
ചെയ്യുന്നു. 17അവൻ ദരിദ്രരെ സഹായിക്കുന്നു.
കടത്തിനു വരുന്നവന് ആ സൽപുത്രൻ കടം
കൊടുക്കുന്നു. പക്ഷേ അതിന് പലിശ ഈടാ
ക്കുന്നില്ല! അവൻ എന്റെ നിയമങ്ങൾ അനു
സരിക്കുകയും അവയ്ക്കൊത്തു നടക്കുകയും
ചെയ്യുന്നു. അവന്റെ അപ്പന്റെ പാപങ്ങൾക്ക്
അവനെ മരണത്തിന് ഇട്ടുകൊടുക്കില്ല! ആ
സൽപുത്രൻ ജീവിച്ചിരിക്കും. 18അപ്പൻ ജന
ത്തെ നോവിക്കുകയും വസ്തുക്കൾ മോഷ്ടിക്കു
കയും എന്റെ ജനത്തിനായി ഒരിക്കലും ഒരൊറ്റ
നല്ല കാര്യവും ചെയ്യാതിരിക്കുകയും ചെയ്തെ
ന്നു വരാം! ആ അപ്പൻ അവന്റെ സ്വന്തം
പാപങ്ങൾ കാരണം മരിക്കുകയേ ഉള്ളൂ. പക്ഷേ
അപ്പന്റെ പാപങ്ങൾക്ക് പുത്രൻ ശിക്ഷിക്കപ്പെ
ടുകയില്ല.
19"'അപ്പന്റെ പാപങ്ങൾക്ക് പുത്രൻ ശിക്ഷി
ക്കപ്പെടാത്തതെന്ത്?' എന്നു നിങ്ങൾ ചോദിച്ചേ
ക്കാം. പുത്രൻ ന്യായമുള്ളവനും സൽപ്രവൃത്തി
കൾ ചെയ്തവനും എന്റെ നിയമങ്ങൾ ശ്രദ്ധ
യോടെ അനുസരിച്ചവനും ആയിരുന്നു. എന്നത്
തന്നെ കാരണം! അതുകൊണ്ട് അവൻ ജീവി

ച്ചിരിക്കും. 20മരണത്തിന് ഇട്ടുകൊടുക്കുക
പാപം ചെയ്യുന്നവനെയാണ്! അപ്പന്‍റെ പാപ
ങ്ങൾക്ക് പുത്രനെയോ പുത്രന്‍റെ പാപങ്ങൾക്ക്
അപ്പനെയോ ശിക്ഷിക്കയില്ല. നല്ലവന്‍റെ
നന്മയും ദുഷ്ടന്‍റെ ദുഷ്ടതയും അവനവ
ന്‍റേതു മാത്രമായിരിക്കും.
21"ഒരു ദുഷ്ടൻ അവന്‍റെ ജീവിതരീതി
മാറ്റുകയാണെങ്കിൽ അവൻ തുടർന്നു ജീവിക്കും;
മരിക്കയില്ല. അവൻ മുമ്പു ചെയ്തുപോന്ന
എല്ലാ ചീത്തത്തങ്ങളും നിർത്തിയേക്കാം.
അവൻ എന്‍റെ എല്ലാനിയമങ്ങളും ശ്രദ്ധ
യോടെ അനുസരിച്ചു തുടങ്ങിയേക്കാം. അവൻ
ന്യായവും നന്മയും ഉള്ളവനായേക്കാം. 22അവൻ
തന്‍റെ ദുഷ്പ്രവൃത്തികൾ അവസാനിപ്പിക്കുക
യാണെങ്കിൽ അവൻ ചെയ്ത ദുഷ്പ്രവൃത്തി
കൾ ദൈവം ഓർക്കയില്ല, അവന്‍റെ നന്മയേ
ദൈവം ഓർക്കുകയുള്ളൂ! ആയതിനാൽ ആ മനു
ഷ്യൻ ജീവിച്ചിരിക്കും!" 23എന്‍റെ യജമാനനായ
യഹോവ പറയുന്നു, "ദുഷ്ടന്മാരുടെ മരണമല്ല
ഞാനാഗ്രഹിക്കുന്നത്. പിന്നെയോ, ജീവിച്ചി
രിക്കേണ്ടതിലേക്ക് അവർ സ്വന്തം ജീവിതരീതി
മാറ്റുന്നതാകുന്നു ഞാൻ ആഗ്രഹിക്കുന്നത്.
24"ഇനി, ഒരു നല്ല മനുഷ്യൻ നന്മവെടി
ഞ്ഞെന്നു വരാം. അവൻ തന്‍റെ ജീവിതരീതി
മാറ്റുകയും ദുഷ്ടന്മാർ ചെയ്തുകൂട്ടുന്ന സകല
അതിക്രമങ്ങളും ചെയ്തു തുടങ്ങിയെന്നും
വരാം. അപ്രകാരം പ്രവർത്തിച്ച് അവന് ജീവി
ക്കാനാകുമോ? ആ നല്ലവൻ തന്‍റെ ജീവിത
രീതി മാറ്റി ദുഷ്ടനാവുകയാണെങ്കിൽ അവൻ
ചെയ്ത നല്ലകാര്യങ്ങളൊന്നും ദൈവം ഓർക്ക
യില്ല. അവൻ തന്നോടു മത്സരിച്ചു പാപം
ചെയ്തുതുടങ്ങി എന്നേ ദൈവം കരുതുകയു
ള്ളൂ. അതുകൊണ്ട് സ്വന്തംപാപം കാരണം
അവൻ മരിച്ചുപോകും."
25ദൈവം പറഞ്ഞു, "'എന്‍റെ യജമാനനായ
ദൈവം നീതിമാനല്ല' എന്നു നിങ്ങൾ പറയുമാ
യിരിക്കും. എന്നാൽ യിസ്രായേൽ ഗൃഹമേ,
ശ്രദ്ധിച്ചുകേൾക്കുക. ഞാൻ നീതിമാനാണ്.
നേരുകെട്ടവർ നിങ്ങളത്രെ! 26ഒരു നല്ല മനുഷ്യൻ
ദുഷ്ടനായി മാറുന്നുവെങ്കിൽ അവന്‍റെ ചീത്ത
ത്തരങ്ങൾക്ക് അവൻ മരിച്ചേ തീരൂ. 27ഒരു
ദുഷ്ടൻ നന്മയും നേരും ഉള്ളവനായി മാറുന്നു
വെങ്കിൽ അവൻ സ്വന്തം ജീവൻ രക്ഷിക്കും.
അവൻ ജീവിച്ചിരിക്കും! 28താനെത്ര ദുഷ്ടൻ
എന്ന തിരിച്ചറിവോടെ അവൻ എന്നിലേക്കു
മടങ്ങിവന്നു. മുമ്പു ചെയ്ത ചീത്തത്തരങ്ങൾ
അവൻ നിർത്തി. അതുകൊണ്ട് അവൻ ജീവി
ച്ചിരിക്കും; മരിക്കയില്ല!"
29"അത് നീതിയല്ല! എന്‍റെ യജമാനനായ
യഹോവ നീതിമാനല്ല!" എന്ന് യിസ്രായേലി
ലെ ജനം പറഞ്ഞു. ദൈവം പറഞ്ഞു, "ഞാൻ
നീതിമാനത്രെ! യിസ്രായേലുകാരേ, നീതിയി
ല്ലാത്തവർ നിങ്ങളാകുന്നു! 30ആയതുകൊണ്ട്
യിസ്രായേൽകുടുംബമേ, അവനവന്‍റെ കർമ്മ
ങ്ങൾവെച്ചേ ഞാൻ ഏതൊരുവനെയും വിധി
ക്കയുള്ളൂ!" എന്‍റെ യജമാനനായ യഹോവ
ഇങ്ങനെ അരുളിച്ചെയ്തു. "അതുകൊണ്ട് എന്നി
ലേക്കു മടങ്ങിവരിക! ദുഷ്ടകർമ്മങ്ങൾ ചെയ്യു
ന്നതു നിർത്തുക! നിങ്ങൾ പാപം ചെയ്യാൻ
ആ വിഗ്രഹങ്ങളെ കാരണമാക്കാതിരിക്കുക!
31നിങ്ങൾ നിർമ്മിച്ച ആ വിഗ്രഹങ്ങളെ മുഴു
വൻ എറിഞ്ഞു കളയുക. അവ നിങ്ങളെക്കൊ
ണ്ട് പാപം ചെയ്യിക്കയേ ഉള്ളൂ! നിങ്ങളുടെ
മനസ്സും ആത്മാവും മാറ്റുക! യിസ്രായേൽജന
മേ, നിങ്ങൾക്കുമേൽ മരണത്തെ എന്തിന് സ്വയം
കൊണ്ടുവരുന്നു? 32എനിക്ക് നിങ്ങളെ കൊല്ല
ണമെന്നില്ല! ദയവായി മടങ്ങിവന്ന് ജീവിച്ചി
രിക്കുക!" എന്‍റെ യജമാനനായ യഹോവ
ഇങ്ങനെ അരുളിച്ചെയ്തു.

19 ദൈവം എന്നോടു പറഞ്ഞു, "യിസ്രായേ
ലിലെ പ്രഭുക്കളെക്കുറിച്ചുള്ള ഈ ശോക
ഗാനം നീ തീർച്ചയായും പാടണം.
2"'നിന്‍റെ അമ്മ ആൺസിംഹങ്ങളുടെ കൂടെ
കിടക്കുന്ന ഒരു പെൺസിംഹത്തെപ്പോലെയാ
ണ്. യുവആൺസിംഹങ്ങളുടെ കൂടെ കഴിഞ്ഞു
കൂടിയ അവൾക്ക് ധാരാളം കുഞ്ഞുങ്ങളുണ്ടായി
രുന്നു.
3സിംഹക്കുഞ്ഞുങ്ങളിൽ ഒന്നിനെ അവൾ വള
ർത്തി. അവൻ കരുത്തനായ ഒരു യുവസിംഹ
മായി വളർന്നു. അവൻ തന്‍റെ ഇരയെ പിടി
ക്കാൻ പഠിച്ചു. അവൻ ഒരു മനുഷ്യനെ കൊന്നു
തിന്നു.
4അവൻ ഗർജ്ജിക്കുന്നത് ജനം കേട്ടു. അവർ
അവനെ അവരുടെ കെണിയിൽ കുടുക്കുകയും
ചെയ്തു! അവർ ആ യുവസിംഹത്തിന്‍റെ
വായ്ക്കു കൊളുത്തുകളിട്ട് ഈജിപ്തിലേക്കു
കൊണ്ടു പോയി.
5ആ കുഞ്ഞ് നായകനാകണമെന്ന് അമ്മ
സിംഹം ആശിച്ചിരുന്നു. എന്നാൽ ആശമുഴു
വൻ ഇപ്പോൾ അവൾക്കു നഷ്ടപ്പെട്ടു. അതു
കൊണ്ട് അവൾ തന്‍റെ വേറൊരു കുഞ്ഞിനെ
എടുത്ത് ഒരു സിംഹമാകാൻ പരിശീലിപ്പിച്ചു.
6അവൻ മുതിർന്ന സിംഹങ്ങളുടെ കൂടെ വേട്ട
യ്ക്കു പോയി. അവൻ കരുത്തനായ ഒരു യുവ
സിംഹമായി. അവൻ തന്‍റെ ഇരയെ പിടി
ക്കാൻ പഠിച്ചു. അവൻ ഒരു മനുഷ്യനെ കൊന്നു
തിന്നു.
7അവൻ രാജധാനികൾ ആക്രമിക്കയും നഗര
ങ്ങൾ നശിപ്പിക്കയും ചെയ്തു. ആ ദേശത്തുള്ള
സകലരും അവന്‍റെ മുരൾച്ച കേൾക്കുമ്പോൾ
മിണ്ടാൻപോലും ഭയന്നിരുന്നു.
8പിന്നെ അവനുചുറ്റും പാർത്തിരുന്നവർ
അവനായി ഒരു കെണിയൊരുക്കി. അവര
വനെ അതിൽ കുടുക്കി.
9അവർ അവനെ ചങ്ങലയ്ക്കിട്ടു. അവർ
അവനെ ബാബിലോൺരാജാവിന്‍റെ അടു
ക്കൽ കൊണ്ടുപോകുകയും തടവറയിലിടുക
യും ചെയ്തു. ഇനിയിപ്പോൾ യിസ്രായേലിലെ
പർവ്വതങ്ങളിൽ അവന്‍റെ ഗർജ്ജനം നിങ്ങൾ
കേൾക്കുകയില്ല.
10വെള്ളത്തിനടുത്തു നട്ട ഒരു മുന്തിരിവള്ളി
പോലെയാണ് നിന്‍റെ അമ്മ. വെള്ളം ധാരാളമു
ണ്ടായിരുന്നതുകൊണ്ട് അവൾ തഴച്ചു വളരുക
യും ധാരാളം ഫലങ്ങളുണ്ടാവുകയും ചെയ്തു.
11അവൾക്ക് വലിയ കൊമ്പുകൾ വളർന്നു.
അവ ഉറപ്പുള്ള ഒരു ഊന്നുവടിപോലെയിരുന്നു.
അവ രാജാവിന്‍റെ ചെങ്കോൽപോലെയിരുന്നു.
ആ വള്ളി ധാരാളം കൊമ്പുകളോടെ മേലോട്ടു
മേലോട്ട് മേഘങ്ങൾ മുട്ടെ വളർന്നു.
12പക്ഷേ ആ വള്ളി വേരോടെ പിഴുത് നില
ത്തെറിയപ്പെട്ടു. ചൂടുള്ള കിഴക്കൻ കാറ്റു വീശി
അതിന്‍റെ ഫലങ്ങൾ ഉണക്കി. അതിന്‍റെ ബല
മുള്ള കൊമ്പുകൾ ഒടിഞ്ഞു. അവയെല്ലാം
തീയിലേക്കെറിയപ്പെട്ടു.
13ഇപ്പോൾ ആ മുന്തിരിവള്ളിയെ മരുഭൂമി
യിൽ നട്ടിരിക്കുന്നു. അത് വളരെ ഉണങ്ങി വര
ണ്ട ഒരു സ്ഥലമാണ്.

14വലിയ കൊമ്പിൽനിന്ന് ഒരു തീ പുറപ്പെട്ടു
പടർന്ന് അതിൻെറ സകലവള്ളികളും ഫല
ങ്ങളും നശിപ്പിച്ചു കളഞ്ഞു. അതുകൊണ്ട് ബല
മുള്ള ഊന്നുവടി ഉണ്ടായിരുന്നില്ല. രാജാവിൻെറ
ചെങ്കോലും ഉണ്ടായിരുന്നില്ല.'

ഇത് ഒരു ശോകഗാനമായിരുന്നു.* മരണത്തെ
പ്പറ്റിയുള്ള ഒരു വിലാപമായി അത് പാടുകയും
ചെയ്തിരുന്നു."

20 ഒരു ദിവസം യിസ്രായേലിലെ ചിലമൂപ്പ
ന്മാർ യഹോവയുടെ അരുളപ്പാടിനു
വേണ്ടി എൻെറ അടുക്കൽ വന്നു. അത് പ്രവാസ
ത്തിൻെറ ഏഴാം ആണ്ട് അഞ്ചാം മാസം (ആഗ
സ്ത്) പത്താം തീയതി ആയിരുന്നു. മൂപ്പന്മാർ
എൻെറ മുന്നിൽ ഇരുന്നു.

2അപ്പോൾ എനിക്ക് യഹോവയുടെ അരുള
പ്പാടുണ്ടായി. അവൻ പറഞ്ഞു, 3"മനുഷ്യ
പുത്രാ, യിസ്രായേലിലെ മൂപ്പന്മാരോടു
സംസാരിക്കുക. അവരോടു പറയുക, 'എൻെറ
യജമാനനായ യഹോവ ഈ കാര്യങ്ങൾ പറയു
ന്നു. നിങ്ങൾ പുരുഷന്മാർ വന്നത് എൻെറ
ഉപദേശത്തിനു വേണ്ടിത്തന്നെയോ? എൻെറ
ജീവനാണെ നിനക്കു ഞാൻ ഉപദേശം തരില്ല.
എൻെറ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറഞ്ഞു.' മനുഷ്യപുത്രാ, നിനക്ക് അവ
രുടെ ന്യായവിധി നടത്തണമോ? 4നീ അവ
രുടെ ന്യായവിധി നടത്തുമോ? നീ അവരോട്
അവരുടെ പിതാക്കന്മാർ ചെയ്ത അതിക്രമങ്ങ
ളെപ്പറ്റി നിശ്ചയമായും പറയണം. 5നീ അവ
രോടു പറയണം, 'എൻെറ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറയുന്നു, ഞാൻ
യിസ്രായേലിനെ തെരഞ്ഞെടുത്ത ദിവസം
ഈജിപ്തിൽവച്ച് യാക്കോബിൻെറ കുല
ത്തോട് എൻെറ കൈ ഉയർത്തി ഒരു വാഗ്ദാനം
ചെയ്തു. ഞാൻ സ്വയം എന്നെ അവർക്കു
മനസ്സിലാക്കിച്ചു. എൻെറ കൈ ഉയർത്തി
ഞാൻ പറഞ്ഞു, "നിങ്ങളുടെ ദൈവമാകുന്ന
യഹോവ ഞാനാകുന്നു. 6അവരെ ഞാൻ ഈജി
പ്തിൽനിന്നു നയിക്കുമെന്നും അവർക്കായി
ഞാൻ കണ്ടുവച്ചി രിക്കുന്ന ദേശത്തേക്ക് അവരെ
ഞാൻ നയിക്കുമെന്നും ഞാനൊരു ദിവസം
വാഗ്ദാനം ചെയ്തു. ആ ദേശം ഫലപുഷ്ടിയു
ള്ളതും നന്മകൾ നിറഞ്ഞതും* എല്ലാ രാജ്യങ്ങ
ളിലും വച്ച് ഏറ്റവും മനോഹരവുമായിരുന്നു!
7യിസ്രായേൽകുലത്തോട് തങ്ങളുടെ കണ്ണുക
ൾക്കു മുമ്പിൽ സ്ഥാപിച്ചിരിക്കുന്ന അവരുടെ
ഭയങ്കരവിഗ്രഹങ്ങളെ വലിച്ചെറിയാൻ ഞാൻ
പറഞ്ഞു. ഈജിപ്തിൽനിന്നുള്ള അഴുക്കു വിഗ്ര
ഹങ്ങൾ കൊണ്ട് സ്വയം അഴുക്കാകരുതെന്ന്
അവരോടു ഞാൻ പറഞ്ഞു. നിങ്ങളുടെ ദൈവ
മായ യഹോവ ഞാനാകുന്നു." 8പക്ഷേ അവർ
എനിക്കെതിരെ തിരിയുകയും ഞാൻ പറഞ്ഞ
തിന് ചെവി കൊടുക്കാതിരിക്കയും ചെയ്തു.
തങ്ങളുടെ കൺമുമ്പിൽ സ്ഥാപിച്ച അവരുടെ
ഭയങ്കരവിഗ്രഹങ്ങളെ അവർ വലിച്ചെറി
ഞ്ഞില്ല. ഈജിപ്തിലെ മലിനവിഗ്രഹങ്ങളെ
അവർ പുറകിൽ ഉപേക്ഷിച്ചില്ല. അതുകൊണ്ട്
എൻെറ കോപത്തിൻെറ മുഴുവൻ ചൂടും
അവരെ അറിയിക്കാൻ വേണ്ടി അവരെ ഈജി
പ്തിലിട്ടു നശിപ്പിക്കാൻ ദൈവമായ ഞാൻ
തീരുമാനിച്ചു. 9പക്ഷേ അവരെ ഞാൻ നശിപ്പി
ച്ചില്ല. ഞാൻ വാഗ്ദാനം ലംഘിച്ചുവെന്ന്
യിസ്രായേലുകാർ വസിക്കുകയായിരുന്ന രാജ്യ
ങ്ങൾ കരുതാനിടയാക്കുംവിധം ഞാനെൻെറ
സൽപേരു കളയാനാഗ്രഹിച്ചില്ല. എൻെറ ജന
ത്തെ ഈജിപ്തിൽനിന്നും മോചിപ്പിക്കുമെന്നു
ഞാൻ വാഗ്ദാനം ചെയ്തിട്ടുണ്ടായിരുന്നു.
അതിനാലാണു ഞാനിതു ചെയ്തത്. 10യിസ്രാ
യേൽകുലത്തെ ഈജിപ്തിൽനിന്നു പുറപ്പെടു
വിച്ച് മരുഭൂമിയിലേക്കു ഞാൻ നയിച്ചു.
11എന്നിട്ട് എൻെറ ചട്ടങ്ങൾ ഞാൻ അവർക്കു
കൊടുത്തു. എൻെറ എല്ലാ നിയമങ്ങളും ഞാൻ
അവരെ അറിയിച്ചു. ആ നിയമങ്ങൾ ഒരുവൻ
അനുസരിക്കുന്നുവെങ്കിൽ അവൻ ജീവിക്കും.
12വിശ്രമത്തിനുള്ള എല്ലാ വിശേഷദിവസങ്ങ
ളെയുംപറ്റി ഞാൻ അവരോടു പറഞ്ഞു. ആ
ശബ്ബത്തുനാളുകൾ എനിക്കും അവർക്കും ഇടയി
ലുള്ള ഒരു പ്രത്യേകഅടയാളമായിരുന്നു.
ഞാനാണ് യഹോവയെന്നും അവരെ ഞാൻ
എനിക്കു വിശിഷ്ടരാക്കുകയായിരുന്നു എന്നും
അവ കാണിച്ചു.

13"പക്ഷേ യിസ്രായേൽകുലം മരുഭൂമിയിൽ
വച്ച് എനിക്കെതിരെ തിരിഞ്ഞു. അവർ എൻെറ
നിയമങ്ങൾക്കൊത്തു നടന്നില്ല. അവർ എൻെറ
ചട്ടങ്ങൾ ധിക്കരിച്ചു. അവ നല്ല ചട്ടങ്ങളാണു
താനും-ഒരുവൻ ആ ചട്ടങ്ങൾ അനുസരിക്കുന്നു
വെങ്കിൽ അവൻ ജീവിച്ചിരിക്കും. എൻെറ ശബ്ബ
ത്തുനാളുകളെ അവർ നിസ്സാരമാക്കിക്കളഞ്ഞു.
ആ നാളുകളിൽ അവർ വളരെ വളരെ ഇരട്ടി
ജോലി ചെയ്തു. എൻെറ കോപത്തിൻെറ മുഴു
വൻ ചൂടും അവരെ അറിയിക്കാൻ വേണ്ടി
ഞാൻ അവരെ മരുഭൂമിയിലിട്ട് നശിപ്പിക്കാൻ
തീരുമാനിച്ചു. 14പക്ഷേ അവരെ ഞാൻ നശി
പ്പിച്ചില്ല. യിസ്രായേലിനെ ഈജിപ്തിൽനിന്ന്
ഞാൻ പുറത്തേക്കു കൊണ്ടുവന്നത് അന്യരാ
ഷ്ട്രങ്ങൾ കണ്ടതാണ്. എൻെറ സൽപേര് കെട്ടു
പോകരുതല്ലോ എന്ന് കരുതി ആ അന്യജനങ്ങ
ളുടെ മുന്നിലിട്ട് യിസ്രായേലിനെ ഞാൻ
നശിപ്പിച്ചില്ല. 15ഞാൻ അവർക്കു വാഗ്ദാനം
ചെയ്തിരുന്ന ദേശത്തേക്ക് അവരെ കൊണ്ടുവ
രില്ല എന്നു മരുഭൂമിയിൽവച്ച് ഞാൻ മറ്റൊരു
പ്രതിജ്ഞയെടുത്തു. ആ ദേശം മറ്റെല്ലാ രാജ്യ
ങ്ങളിലുംവച്ച് ഫലപുഷ്ടിയുള്ളതും മനോഹ
രവുമായിരുന്നു!

16"'യിസ്രായേലുകാർ എൻെറ ചട്ടങ്ങളെ
കൂട്ടാക്കിയില്ല. അവർ എൻെറ നിയമങ്ങൾ അനു
സരിച്ചില്ല.. അവർ എൻെറ ശബ്ബത്തുകളെ
നിസ്സാരമാക്കിക്കളഞ്ഞു. അവരുടെ ഹൃദയം അവ
രുടെ മലിനവിഗ്രഹങ്ങളുടെ പിറകേ പോയതി
നാലാണ് അവർ ഇതെല്ലാം ചെയ്തത്. 17പക്ഷേ
എനിക്ക് അവരോടു അനുതാപം തോന്നുക
യാൽ അവരെ ഞാൻ മരുഭൂമിയിലിട്ട് നിശ്ശേഷം
നശിപ്പിച്ചില്ല. 18അവരുടെ മക്കളോടു ഞാൻ
ഇങ്ങനെ പറഞ്ഞു, "മാതാപിതാക്കളെപ്പോലെ
നിങ്ങളും ആകരുത്. അവരുടെ വ്യാജവിഗ്രഹ
ങ്ങൾ കൊണ്ട് നിങ്ങളും അഴുക്കാകരുത്. അവ
രുടെ നിയമങ്ങൾ അനുസരിക്കരുത്. അവരുടെ
കല്പനകൾക്കു വഴങ്ങരുത്. 19ഞാനാകുന്നു
യഹോവ. ഞാനാകുന്നു നിങ്ങളുടെ ദൈവം.
എൻെറ നിയമങ്ങൾ അനുസരിക്കുക. എൻെറ

---

**ഇത് ... ഗാനമായിരുന്നു** ഹാമൂതൽ, യെഹൂദയിലെ രാജാവിൻെറ ഭാര്യയായ യോശിയാഹു എന്നിവരുടെയും, രാജാവാകാൻ അനുവദിക്കാതെ പിടിച്ചു കൊണ്ടുപോയി പ്രവാസിയാക്കപ്പെട്ട അവളുടെ രണ്ടു പുത്രന്മാരുടെയും ദുരന്തത്തെക്കുറിച്ചുള്ള ഒരു ദൃഷ്ടാന്തകഥ. വചനം 19:1കാണുക. ഇതൊരു ശോകസ്തുതി കൂടിയായിരുന്നു.

**ആ ദേശം ... നിറഞ്ഞത്** "പാലും തേനും ഒഴുകുന്ന ദേശം" എന്നർത്ഥം.

കല്പനകൾ പാലിക്കുക. ഞാൻ ആവശ്യപ്പെടു
ന്നതു ചെയ്യുക. 20എന്റെ ശബ്ബത്തുകൾ നിങ്ങ
ൾക്ക് മുഖ്യമാണെന്നു കാട്ടിക്കൊടുക്കുക. അവ
എനിക്കും നിങ്ങൾക്കും ഇടയിലുള്ള ഒരു പ്രത്യേ
ക അടയാളമാണെന്ന് ഓർക്കുക. ഞാനാകുന്നു
യഹോവ. ഞാനാകുന്നു നിങ്ങളുടെ ദൈവം
എന്ന് ആ ശബ്ബത്തുനാളുകൾ നിങ്ങൾക്കു കാട്ടി
ത്തരികയും ചെയ്യുന്നു."

21"'പക്ഷേ ആ മക്കൾ എനിക്കെതിരെ തിരി
ഞ്ഞു. അവർ എന്റെ നിയമങ്ങൾ അനുസരി
ച്ചില്ല. അവർ എന്റെ കല്പനകൾ പാലിച്ചില്ല.
ഞാൻ ആവശ്യപ്പെട്ടത് അവർ ചെയ്തില്ല. അവ
നല്ല നിയമങ്ങളാണുതാനും. ഒരുവൻ അവ അനു
സരിക്കുന്നുവെങ്കിൽ അവൻ ജീവിച്ചിരിക്കും.
എന്റെ ശബ്ബത്തുനാളുകൾ അവർ നിസ്സാരമാ
ക്കിക്കളഞ്ഞു. അതുകൊണ്ട് എന്റെ കോപത്തി
ന്റെ മുഴുവൻചൂടും അവരെ അറിയിക്കാൻ
വേണ്ടി അവരെ മരുഭൂമിയിലിട്ടു നശിപ്പിക്കാൻ
ഞാൻ തീരുമാനിച്ചു. 22എങ്കിലും ഞാൻ എന്നെ
ത്തന്നെ തടഞ്ഞു. യിസ്രായേലിനെ ഈജി
പ്തിൽനിന്ന് ഞാൻ പുറപ്പെടുവിച്ചുകൊണ്ടു
വന്നത് അന്യരാഷ്ട്രങ്ങൾ കണ്ടതാണ്. എന്റെ
സൽപേര് കെട്ടുപോകരുതല്ലോ എന്നു കരുതി
ആ അന്യജനങ്ങളുടെ മുന്നിലിട്ട് യിസ്രാ
യേലിനെ ഞാൻ നശിപ്പിച്ചില്ല. 23അതുകൊണ്ട്
അവരെ പല രാജ്യങ്ങളിലും പല രാഷ്ട്രങ്ങ
ളുടെ ഇടയിലുമായി ചിതറിച്ചുകളയുമെന്ന്
ആ ജനത്തോടു ഞാൻ മരുഭൂമിയിൽവച്ച്
വേറൊരു സത്യം ചെയ്തു.

24"'യിസ്രായേലുകാർ എന്റെ കല്പനകൾ
പാലിച്ചില്ല. അവർ എന്റെ നിയമങ്ങൾ അനു
സരിച്ചില്ല. എന്റെ ശബ്ബത്തുനാളുകൾ അവർ
നിസ്സാരമാക്കിക്കളഞ്ഞു. അവരുടെ പിതാക്കന്മാ
രുടെ വ്യാജവിഗ്രഹങ്ങളെ അവർ ആരാധിക്കു
കയും ചെയ്തു. 25അതുകൊണ്ടു ഞാൻ അവ
ർക്ക് നന്നല്ലാത്ത നിയമങ്ങൾ കൊടുത്തു.* ജീവ
രക്ഷയ്ക്കു തകാത്ത കല്പനകൾ കൊടുത്തു.
26തങ്ങളുടെ വഴിപാടുകളാൽ സ്വയം മലിനരാ
ക്കാൻ ഞാൻ അവരെ വിട്ടു. അവർ സ്വന്തം
കടിഞ്ഞൂലുകളെ ബലി കൊടുത്തുതുടങ്ങുക
പോലും ചെയ്തു. അതിനാൽ ആ ജനത്തെ
ഞാൻ നശിപ്പിക്കും. അപ്പോൾ അവരറിയും
ഞാനാണ് യഹോവ എന്ന്.' 27ആയതിനാൽ
മനുഷ്യപുത്രാ, നീ യിസ്രായേൽകുലത്തോട്
ഇപ്പോൾ ഇങ്ങനെ പറയണം, 'എന്റെ യജമാന
നായ യഹോവ ഈ കാര്യങ്ങൾ പറയുന്നു,
നിങ്ങളുടെ പൂർവ്വികർ എന്നെ ദുഷിച്ചു പറയു
കയും എനിക്കെതിരെ ദ്രോഹം ആലോചിക്കു
കയും ചെയ്തു. 28എന്നിട്ടും അവർക്കു കൊടു
ക്കുമെന്ന് ഞാൻ വാക്കുകൊടുത്ത ദേശത്തേക്കു
അവരെ ഞാൻ കൊണ്ടുവന്നു. സകലകുന്നുക
ളും പച്ചമരങ്ങളും മുഴുവൻ അവർ കണ്ടു. അവി
ടെയെല്ലാം അവർ തങ്ങളുടെ സ്വന്തം ബലികൾ
വിഗ്രഹങ്ങൾക്ക് അർപ്പിക്കുകയും അതെന്നെ
കോപിഷ്ഠനാക്കുകയും ചെയ്തു. അവിടങ്ങ
ളിൽ അവർ "പരിമളധൂപ"വും പാനീയബലി
കളും അർപ്പിച്ചു. 29ആ ഉന്നതസ്ഥലങ്ങളിലേക്കു
ചെല്ലുന്നതെന്തിനെന്ന് യിസ്രായേലുകാരോടു
ഞാൻ ചോദിച്ചു. പക്ഷേ "ബാമാഹ്" എന്നു
വിളിക്കുന്ന ആ ഉന്നതസ്ഥലങ്ങൾ ഇന്നും അവി
ടെത്തന്നെയുണ്ട്.'"

30ദൈവം പറഞ്ഞു, "ആ സകല ചീത്തത്ത
രങ്ങളും യിസ്രായേലുകാർ ചെയ്തു. അതു
കൊണ്ട് യിസ്രായേൽകുലത്തോടു ഇങ്ങനെ പറ
യുക. 'എന്റെ യജമാനനായ യഹോവ ഈ
കാര്യങ്ങൾ പറയുന്നു, നിങ്ങളുടെ പൂർവ്വികർ
ചെയ്ത കാര്യങ്ങൾ ആവർത്തിച്ച് നിങ്ങളും
സ്വയം അഴുക്കായിരിക്കുന്നു. നിങ്ങൾ ഒരു
വേശ്യയെപ്പോലെ പെരുമാറിക്കളഞ്ഞു. നിങ്ങ
ളുടെ പൂർവ്വികർ ആരാധിച്ച ഭയങ്കര വിഗ്രഹങ്ങ
ളുടെ കൂടെ നിങ്ങൾ എന്നെ വിട്ടിരിക്കുന്നു.
31നിങ്ങൾ കൊടുക്കുന്ന വഴിപാടുകൾ പഴയവ
തന്നെ. വ്യാജദൈവങ്ങൾക്കു വഴിപാടായി
നിങ്ങൾ നിങ്ങളുടെ കുഞ്ഞുങ്ങളെ തീയിലിടു
ന്നു. ഇപ്പോഴും ആ മലിനവിഗ്രഹങ്ങൾ കൊണ്ട്
നിങ്ങൾ നിങ്ങളെത്തന്നെ അഴുക്കാക്കുന്നു!
എന്റെ അടുത്തുവന്ന് എന്റെ അരുളപ്പാടു
കേൾക്കാൻ നിങ്ങളെ ഞാൻ അനുവദിക്കണ
മെന്ന് നിങ്ങൾ സത്യമായും ആലോചിക്കുന്നു
ണ്ടോ? യജമാനനും യഹോവയും ഞാനാകുന്നു.
എന്റെ ജീവൻവച്ച് ഞാൻ വാഗ്ദാനം ചെയ്യു
ന്നു, നിങ്ങളുടെ ചോദ്യങ്ങൾക്കു മറുപടിയും
നിങ്ങൾക്ക് അരുളപ്പാടും ഞാൻ തരില്ല! 32മറ്റു
രാഷ്ട്രങ്ങളെപ്പോലെ നിങ്ങൾക്കും ആകണ
മെന്നു നിങ്ങൾ പറഞ്ഞുകൊണ്ടേയിരിക്കുന്നത്
ഒരിക്കലും നടക്കില്ല. മറ്റു രാഷ്ട്രങ്ങളിലുള്ളവ
രെപ്പോലെ നിങ്ങളും ജീവിച്ചുകൊള്ളുക. മരക്ക
ഷണങ്ങളെയും കല്ലിനെയും നിങ്ങൾ സേവി
ച്ചുകൊണ്ടിരിക്കുക!'"

33എന്റെ യജമാനനായ യഹോവ പറയു
ന്നു, "എന്റെ ജീവൻവച്ച് ഞാൻ വാഗ്ദാനം
ചെയ്യുന്നു, ഒരു രാജാവിനെപ്പോലെ ഞാൻ
നിങ്ങളെ ഭരിക്കും. പക്ഷേ എന്റെ ഊക്കുള്ള
കൈ ഉയർത്തി ഞാൻ നിങ്ങളെ ശിക്ഷിക്കും.
നിങ്ങൾക്കെതിരെ ഞാൻ എന്റെ കോപം
കാണിക്കും! 34ഞാൻ നിങ്ങളെ അന്യരാഷ്ട്രങ്ങ
ളിൽനിന്നും മാറ്റും. അവരുടെഇടയിൽ ചിതറി
ക്കിടക്കുന്ന നിങ്ങളെ ഞാൻ ശേഖരിച്ച് മടക്കി
ക്കൊണ്ടുവരും. എന്റെ ശക്തിയിൽ, എന്റെ
കോപം പ്രകടിപ്പിച്ചായിരിക്കും ഞാനതു
ചെയ്യുക! 35ഞാൻ നിങ്ങളെ മുമ്പുചെയ്ത
തുപോലെ ആൾപ്പാർപ്പില്ലാത്ത ഒരു മരുഭൂമിയി
ലേക്കു നയിക്കും. പക്ഷേ അത് അന്യരാഷ്ട്ര
ങ്ങൾ പാർക്കുന്ന ഒരിടമായിരിക്കും. നാം മുഖ
ത്തോടുമുഖം നോക്കിനിൽക്കെ ഞാൻ നിങ്ങളെ
വിധിക്കും. 36നിങ്ങളുടെ പൂർവ്വികരെ ഈജി
പ്തിനടുത്തുള്ള മരുഭൂമിയിൽവച്ച് ഞാൻ എങ്ങ
നെ വിധിച്ചുവോ അതേപോലെ നിങ്ങളെയും
ഞാൻ വിധിക്കും." എന്റെ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറഞ്ഞു.

37"ഞാൻ നിങ്ങളെ കുറ്റവാളികളെന്നു വിധി
ക്കുകയും കരാറിന്റെ ബാധ്യതയ്ക്കു നിങ്ങളെ
ഏല്പിക്കുകയും ചെയ്യും. 38എനിക്കെതിരെ തിരി
യുകയും എന്നോടു പാപം ചെയ്യുകയും
ചെയ്ത സകലരെയും ഞാൻ അവരുടെ ജന്മദേ
ശത്തുനിന്ന് വേർപെടുത്തുകയും നീക്കം ചെയ്യു
കയും ചെയ്യും. പിന്നെ ഒരിക്കലും അവർ
യിസ്രായേൽ ദേശത്തു വരികയില്ല. അപ്പോൾ
ഞാനാണ് യഹോവ എന്ന് നിങ്ങളറിയും."

39യിസ്രായേൽകുലമേ, എന്റെ യജമാന
നായ യഹോവ ഇപ്പോൾ ഇങ്ങനെ അരുളിച്ചെ
യ്യുന്നു. "തന്റെ വ്യാജവിഗ്രഹങ്ങളെ ആർക്കെ
ങ്കിലും ആരാധിക്കണമെന്നുണ്ടെങ്കിൽ അവൻ
പോയി ആരാധിക്കട്ടെ. പക്ഷേ പിന്നെ നിങ്ങ

---

**അതുകൊണ്ട് ... കൊടുത്തു** അഥവാ വിഗ്രഹങ്ങളെ ആരാധിക്കുന്ന രാഷ്ട്രങ്ങളുടെ നിയമങ്ങളും കല്പനകളും കൊടുത്തു.

ൾക്ക് എന്റെ അരുളപ്പാട് കിട്ടുമെന്നു കരുതണ്ട!
എന്റെ നാമം ഇനിയും നിങ്ങൾ ദുഷിപ്പിക്ക
യില്ല! നിങ്ങളുടെ വ്യാജവിഗ്രഹങ്ങൾക്ക്
നിങ്ങൾ വഴിപാടുകൾ കൊടുത്തുകൊണ്ടിരി
ക്കുന്ന കാലത്തോളം ഏതായാലുമില്ല."
40എന്റെ യജമാനനായ യഹോവ പറയുന്നു,
"എന്നെ സേവിക്കുന്നതിനായി ജനം യിസ്രായേ
ലിലെ ഉന്നതപർവ്വതംകൂടി ആയ എന്റെ
വിശുദ്ധപർവ്വതത്തിൽ വരണം! യിസ്രായേ
ലിലെ ഉന്നതപർവ്വതനിരയിൽ അവരെന്നെ
ശുശ്രൂഷിക്കണം. യിസ്രായേൽജനം മുഴുവൻ
അവിടെ അവരുടെ സ്വന്തം മണ്ണിൽ, അവരുടെ
ദേശത്തു തന്നെ-എന്നെ ശുശ്രൂഷിക്കണം. അവി
ടെവച്ച് ഞാനവരെ സ്വീകരിക്കുകയും അവ
രോടു പ്രതികരിക്കുകയും ചെയ്യും. എനിക്ക്
വഴിപാടുകളുമായി എന്തായാലും നിങ്ങൾ
അവിടെ വരണം. നിങ്ങളുടെ വിളവിന്റെ
ആദ്യഭാഗവും വിശിഷ്ടകാഴ്ചകളും സകല
വിശുദ്ധവഴിപാടുകളും അവിടെ, ആ സ്ഥലത്തു
കൊണ്ടുവരണം. 41അപ്പോൾ നിങ്ങളുടെ ബലി
കളുടെ സുഗന്ധത്തെച്ചൊല്ലി ഞാൻ സന്തുഷ്ട
നായിരിക്കും. ഞാൻ നിങ്ങളെ മടക്കിക്കൊണ്ടുവ
രുമ്പോൾ അതു നടക്കും. ഞാൻ പല രാഷ്ട്രങ്ങ
ളുടെ ഇടയിൽ നിങ്ങളെ ചിതറിച്ചു. പക്ഷേ
ഞാൻ നിങ്ങളെ നിങ്ങൾ ചിതറിക്കിടക്കുന്ന
രാഷ്ട്രങ്ങൾക്കിടയിൽനിന്ന് പെറുക്കിക്കൂട്ടി
എന്റെ വിശിഷ്ടജനമാക്കും. ആ സകലരാഷ്ട്ര
ങ്ങളും അതുകാണും. 42അപ്പോൾ ഞാനാണ്
യഹോവ എന്ന് നിങ്ങളറിയും. നിങ്ങളുടെ
പൂർവ്വികർക്കു കൊടുക്കുമെന്നു ഞാൻ സത്യം
ചെയ്ത ദേശത്തേക്ക്- യിസ്രായേൽദേശത്തേക്കു
തന്നെ-നിങ്ങളെ മടക്കിക്കൊണ്ടുവരുമ്പോൾ
നിങ്ങൾ അതറിയും. 43നിങ്ങളെ അഴുക്കാക്കിയ
നിങ്ങളുടെ സകല ചീത്തപ്രവൃത്തികളെയും
പറ്റി ആ ദേശത്തുവച്ച് നിങ്ങൾ ഓർക്കയും
ലജ്ജിക്കയും ചെയ്യും. 44യിസ്രായേൽകുടുംബ
മേ, നിങ്ങൾ ഒട്ടനവധി ചീത്തപ്രവൃത്തികൾ
ചെയ്തിട്ടുണ്ട്. അവയുടെ പേരിൽ നിങ്ങൾ
നശിപ്പിക്കപ്പെടേണ്ടതുമാണ്. പക്ഷേ എന്റെ
സൽപേരു സംരക്ഷിക്കുന്നതിനു വേണ്ടി
നിങ്ങൾ ശരിക്കും അർഹിക്കുന്ന ശിക്ഷ ഞാൻ
തരികയില്ല. അപ്പോൾ നിങ്ങളറിയും ഞാനാണ്
യഹോവ എന്ന്." എന്റെ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറഞ്ഞു.
45അപ്പോൾ യഹോവയുടെ അരുളപ്പാട് എനി
ക്കുണ്ടായി. അവൻ പറഞ്ഞു, 46"മനുഷ്യപുത്രാ,
യെഹൂദയുടെ തെക്കേഭാഗമായ നെഗെവിനു
നേരെനോക്കി നെഗെവ് വനത്തോടു പ്രസംഗി
ക്കുക. 47നെഗെവ് വനത്തോടു പറയുക,
'യഹോവയുടെ അരുളപ്പാട് ശ്രദ്ധിച്ചു കേൾ
ക്കുക. എന്റെ യജമാനനായ യഹോവ ഈ
കാര്യങ്ങൾ പറഞ്ഞു, നോക്കിക്കോളൂ, നിങ്ങ
ളുടെ വനത്തിന് തീ കൊളുത്താൻ ഞാൻ ഒരു
ങ്ങിക്കഴിഞ്ഞു. ആ തീ ഓരോ പച്ചമരത്തെയും
ഓരോ ഉണക്കമരത്തെയും ചുട്ടു ചാമ്പലാക്കും.
ആ തീ അണയുകയില്ല. അത് തെക്കുതൊട്ട്
വടക്കുവരെ മുഴുവൻ ദേശവും ചുട്ടുമുടിക്കും.
48അപ്പോൾ യഹോവ തന്നെയായ ഞാനാണ്
തീ കൊളുത്തിയതെന്ന് സകല ജനവും കാണും.
ആ തീ അണയുകയില്ല!'"
49അപ്പോൾ യെഹെസ്കേൽ എന്ന ഞാൻ
പറഞ്ഞു, "അയ്യോ, എന്റെ യജമാനനായ
യഹോവേ! ഞാനിതെല്ലാം പറഞ്ഞാൽ, ഞാൻ
വെറും കഥകളാണു പറയുന്നതെന്ന് ജനം പറ
യും. അതു നേരായും സംഭവിക്കുമെന്ന് അവർ
ഒരിക്കലും വിചാരിക്കില്ല!"

21 അതുകൊണ്ട് യഹോവയുടെ അരുളപ്പാട്
വീണ്ടും എനിക്കുണ്ടായി. അവൻ പറ
ഞ്ഞു, 2"മനുഷ്യപുത്രാ, യെരൂശലേമിനുനേരെ
നോക്കി അവരുടെ വിശുദ്ധസ്ഥലങ്ങൾക്കെ
തിരെ നീ പ്രസംഗിക്കുക. എനിക്കുവേണ്ടി
യിസ്രായേൽദേശത്തിനെതിരെ നീ പ്രസംഗി
ക്കുക. 3യിസ്രായേൽദേശത്തോടു പറയുക,
'യഹോവ ഈ കാര്യങ്ങൾ പറഞ്ഞു, 'ഞാൻ
നിനക്കെതിരാണ്! എന്റെ വാൾ ഞാൻ ഉറയിൽ
നിന്ന് ഊരും,-നല്ല മനുഷ്യരെയും ചീത്തമനുഷ്യ
രെയും ഞാൻ നിന്നിൽനിന്നു വേർപെടുത്തും!
4നല്ല മനുഷ്യരെയും ചീത്തമനുഷ്യരെയും
ഞാൻ നിന്നിൽനിന്ന് അറുത്തുമാറ്റും! തെക്കു
മുതൽ വടക്കുവരെ സകലമനഷ്യർക്കുമെതിരെ
ഞാൻ ഊരിയ വാൾ പ്രയോഗിക്കും. 5അപ്പോൾ
സകലരുമറിയും ഞാനാണ് യഹോവ എന്ന്.
ഞാൻ എന്റെ വാൾ ഉറയിൽനിന്ന് ഊരിയിട്ടു
ണ്ടെന്നും സകലരുമറിയും. അതു കഴിയുംവരെ
എന്റെ വാൾ ഉറയിലേക്കു തിരിച്ചു പോക
യില്ല.'"
6ദൈവം എന്നോടു പറഞ്ഞു, "മനുഷ്യപുത്രാ,
ഹൃദയം തകർന്ന ഒരു ദുഃഖിതനെപ്പോലെ നീ
ജനത്തിന്റെ മുമ്പാകെചെന്ന് ഏങ്ങലടിക്കുക.
7അപ്പോൾ 'നീ ഏങ്ങലടിക്കുതെന്ത്?' എന്ന്
ജനം നിന്നോടു ചോദിക്കും. അതിന് നീ ഇങ്ങ
നെ പറയണം, 'വരാൻ പോകുന്ന ദുഃഖവാർത്ത
കാരണം തന്നെ. അതു വരുമ്പോൾ ഭയംകൊണ്ട്
സകലഹൃദയങ്ങളും ഉരുകിപ്പോകും. സകല
കൈകളും കുഴഞ്ഞുപോകും. സകലആത്മാവും
കലങ്ങിപ്പോകും. സകലകാൽമുട്ടുകളും വെള്ളം
പോലെ ആയിപ്പോകും.' നോക്കിക്കോളൂ, ആ
ചീത്തവാർത്ത വരുന്നുണ്ട്. ഇപ്പറഞ്ഞത് സംഭ
വിക്കും!" എന്റെ യജമാനനായ യഹോവ ഈ
കാര്യങ്ങൾ പറഞ്ഞു.

### വാൾ ഒരുങ്ങിക്കഴിഞ്ഞു

8യഹോവയുടെ അരുളപ്പാട് എനിക്കുണ്ടായി.
അവൻ പറഞ്ഞു, 9"മനുഷ്യപുത്രാ, എനിക്കു
വേണ്ടി ജനത്തോടു സംസാരിക്കുക. ഈ കാര്യ
ങ്ങൾ പറയുക. 'എന്റെ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറയുന്നു:
"നോക്കുക, ഒരു വാൾ, ഒരു മൂർച്ചയുള്ള വാൾ.
ആ വാൾ മിനുക്കിയുമിരിക്കുന്നു.
10വാൾ മൂർച്ച കൂട്ടിയത് കൊല്ലാൻ വേണ്ടി
ത്തന്നെ. അത് മിനുക്കിയത് ഇടിവാൾപോലെ
തിളങ്ങാൻ വേണ്ടിത്തന്നെ. എന്റെ മകനേ,
നിന്നെ ശിക്ഷിക്കുവാൻ വേണ്ടി ഞാൻ ഉപ
യോഗിച്ച വടിയിൽനിന്ന് നീ ഓടിക്കളഞ്ഞു.
ആ മരത്തിന്റെ വടി കൊണ്ടുള്ള ശിക്ഷ നീ
നിരസിച്ചു.
11അതുകൊണ്ട് വാൾ മിനുക്കിയിരിക്കയാണ്.
ഇനി അതുപയോഗിക്കാം. വാൾ അണയ്ക്കുക
യും മിനുക്കുകയും ചെയ്തിരുന്നു. ഇപ്പോൾ
മൂർച്ചയുള്ളതു കൊണ്ട് അത് കൊല്ലുന്നവന്റെ
കയ്യിൽ വച്ചു കൊടുക്കാം.
12"'മനുഷ്യപുത്രാ, അലറുകയും നിലവിളി
ക്കയും ചെയ്യുക!! എന്തുകൊണ്ടെന്നാൽ ആ
വാൾ എന്റെ ജനത്തിനും യിസ്രായേലിലെ
സകല ഭരണാധികാരികൾക്കുമെതിരെ പ്രയോ
ഗിക്കപ്പെടും! ഭയപ്പെട്ട ആ ഭരണാധികാരികൾ
വാൾ വരുന്ന നേരം എന്റെ ജനത്തിന്റെ
കൂടെ ഉണ്ടാവും! അതിനാൽ നിന്റെ ദുഃഖം

കാണിപ്പാനായി വലിയ ശബ്ദമുണ്ടാക്കിക്കൊ
ണ്ട് തുടയിൽ അടിക്കുക! 13എന്തുകൊണ്ടെന്നാൽ
അതൊരു വെറും പരീക്ഷ മാത്രമല്ല! മരത്തിൻെറ
വടികൊണ്ടുള്ള ശിക്ഷ നീ നിരസിച്ചു. പിന്നെ
വേറെ എന്തുകൊണ്ടു വേണം നിന്നെ ശിക്ഷി
ക്കാൻ? ശരി, വാൾ തന്നെ.'" എൻെറ യജമാന
നായ യഹോവയാണിതു പറഞ്ഞത്.

14ദൈവം പറഞ്ഞു, "മനുഷ്യപുത്രാ, നീ കൈ
കൊട്ടി എനിക്കുവേണ്ടി ജനത്തോടു സംസാരി
ക്കുക,

"വാൾ രണ്ടുവട്ടം താഴോട്ടു വരട്ടെ, അതെ,
മൂന്നുവട്ടം! ഈ വാൾ ജനത്തെ കൊല്ലാനായി
ട്ടുള്ളതാണ്. മഹാസംഹാരത്തിനുള്ള വാൾ ഇതു
തന്നെ! ഈ വാൾ അവരിൽ കുത്തിയിറങ്ങും.

15ഭയംകൊണ്ട് അവരുടെ ഹൃദയങ്ങൾ ഉരുകും.
ധാരാളം പേർ വീഴുകയും ചെയ്യും. നഗരവാ
തിലുകളിൽവച്ച് അനേകംപേരെ വാൾ
കൊല്ലും. അതെ, ഇടിവാൾപോലെ അതു വെട്ടി
ത്തിളങ്ങും. അതു തിളക്കിയത് ജനത്തെ
കൊല്ലാൻ വേണ്ടിത്തന്നെ!

16വാളേ, മൂർച്ചയോടെ ഇരിക്കുക! വലത്തോ
ട്ടും മുമ്പോട്ടും ഇടത്തോട്ടും വെട്ടുക. നിൻെറ
വാൾത്തല ചെല്ലണമെന്നു നിർദ്ദേശിക്കപ്പെട്ടിട
ത്തെല്ലാം ചെല്ലുക!

17"അപ്പോൾ ഞാനും എൻെറ കൈകൊട്ടും.
എൻെറ കോപം ഞാൻ അടക്കുകയും ചെയ്യും.
യഹോവയായ ഞാൻ, ഇതാ പറഞ്ഞിരിക്കു
ന്നു!"

## യെരൂശലേമിലേക്കുള്ള വഴി തെരഞ്ഞെടുക്കൽ

18യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു, 19"മനുഷ്യപുത്രാ,
ബാബിലോണിൽനിന്നുള്ള രണ്ടു പാതകൾ നീ
വരയ്ക്കുക. അതു ബാബിലോൺരാജാവിൻെറ
വാളിനു വരാനുള്ള വഴികാട്ടണം. രണ്ടു വഴിക
ളും ഒരേസ്ഥലത്തുനിന്ന്, ബാബിലോണിൽ
നിന്ന് തുടങ്ങണം. പിന്നെ, ഏതു നഗരത്തിലേ
ക്കാണ് ആ പാതയെന്നു കാട്ടാൻ ഓരോന്നി
ൻെറയും തലയ്ക്കൽ ഒരടയാളം വരയ്ക്കുക.
20വാൾ ഏതുവഴി വരുമെന്നു കാണിക്കാൻ ആ
അടയാളം ഉപയോഗിക്കുക. ഒരു പാത അമ്മോ
ന്യരുടെ നഗരമായ രബ്ബയിലേക്കും മറ്റേ പാത
യെഹൂദയിലെ സുരക്ഷിതനഗരമായ യെരൂശ
ലേമിലേക്കും നയിക്കും! 21ആ പ്രദേശത്തെ ആക്ര
മിക്കാനുള്ള വഴി ആലോചിക്കയാണ് ബാബി
ലോൺരാജാവ് എന്ന് അതു കാണിക്കുന്നു. വഴി
രണ്ടായി പിരിയുന്നിടത്ത് അവൻ വന്നിരി
ക്കുന്നു. ഭാവി അറിയാൻവേണ്ടി അവൻ ലക്ഷ
ണങ്ങൾ നോക്കിയിരിക്കുന്നു. അവൻ കുറെ
അമ്പുകൾ കുലയ്ക്കുകയും കുലദേവന്മാരോടു
ചോദിക്കുകയും അവൻ കൊന്ന ഒരു മൃഗത്തി
ൻെറ കരളിൽ നോക്കുകയും ചെയ്തിരിക്കുന്നു.

22"തൻെറ വലത്തുവശത്തുള്ള പാതയിലൂടെ
പോകണമെന്ന് ലക്ഷണങ്ങൾ ബാബിലോൺ
രാജാവിനോടു പറയുന്നു. അത് യെരൂശലേമി
ലേക്കുള്ള പാതയത്രെ! മരം കൊണ്ടുള്ള ഇടിയെ
ന്ത്രങ്ങൾ കൊണ്ടുവരാൻ അവൻ ഒരുക്കം കൂട്ടു
ന്നു. അവൻ കല്പനകൾ കൊടുക്കുകയും അവ
ൻെറ സൈന്യം കൊല തുടങ്ങുകയും ചെയ്യും.
അവർ പോർവിളിമുഴക്കും. പിന്നെ അവർ
നഗരത്തിനുചുറ്റും ചേറുകൊണ്ട് ഒരു മതിൽ
കെട്ടുകയും മതിലുകൾ വരേയ്ക്കും ചേറുകൊ
ണ്ട് ഒരു നിരത്തുണ്ടാക്കുകയും നഗരം ആക്രമി
ക്കുന്നതിനുവേണ്ടി തടിഗോപുരങ്ങളുണ്ടാക്കുക
യും ചെയ്യും. 23ആ ക്ഷുദ്രലക്ഷണങ്ങളൊന്നും
യിസ്രായേലുകാരെ ബാധിച്ചില്ല. വ്യാജപ്രവാ
ചകർ തങ്ങൾക്കു നൽകിയ വാഗ്ദാനങ്ങളും
തങ്ങളെടുത്ത പ്രതിജ്ഞകളും സംഭവിക്കുമെന്ന്
അവർക്കു ബോദ്ധ്യമായിരുന്നു. പക്ഷേ യഹോ
വ അവരുടെ പാപത്തെ ഓർക്കും! അപ്പോൾ
യിസ്രായേലുകാർ പിടിക്കപ്പെടും."

24എൻെറ യജമാനനായ യഹോവ ഇതു പറ
യുന്നു, "നിങ്ങൾ നിരവധി ചീത്തത്തങ്ങൾ ചെ
യ്തിരിക്കുന്നു. നിങ്ങളുടെ പാപങ്ങൾ സ്പഷ്ട
മാണ്. നിങ്ങൾ അപരാധികളാണ് എന്നോർ
ക്കാൻ എന്നെ നിങ്ങൾ നിർബ്ബന്ധിച്ചു. അതു
കൊണ്ട് ശത്രു അവൻെറ കയ്യാൽ നിങ്ങളെ
പിടിക്കും. നിങ്ങൾ പിടിച്ചുകൊണ്ടുപോകപ്പെ
ടും. 25യിസ്രായേലിൻെറ ദുഷ്ടനായ തലവാ,
നീ കൊല്ലപ്പെടും. നിൻെറ ദണ്ഡനത്തിനുള്ള
സമയം എത്തിക്കഴിഞ്ഞു! അന്ത്യം എത്തിക്കഴി
ഞ്ഞു!"

26എൻെറ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറയുന്നു, "തലപ്പാവും കിരീടവും എടു
ത്തുമാറ്റുക! തകിടംമറിക്കുള്ള സമയമായി. പ്രമാ
ണിമാരെ ഞാൻ താഴെ ഇറക്കും. ഇപ്പോൾ പ്രമാ
ണിമാരല്ലാത്തവർ പ്രമാണിമാരാവും. 27ആ നഗ
രത്തെ ഞാൻ നിശ്ശേഷം നശിപ്പിക്കും! പക്ഷേ
അനുയോജ്യനായവൻ പുതിയ രാജാവാകും
വരെ അതു സംഭവിക്കയില്ല. അതിനുശേഷം
അവനെ ഈ നഗരം പിടിക്കാൻ ഞാൻ അനുവ
ദിക്കും."

## അമ്മോനിനെതിരെയുള്ള പ്രവചനം

28ദൈവം പറഞ്ഞു, "മനുഷ്യപുത്രാ, എനിക്കു
വേണ്ടി ജനത്തോട് ഈ കാര്യങ്ങൾ പ്രസംഗി
ക്കുക. 'എൻെറ യജമാനനായ യഹോവ അമ്മോ
ന്യരെക്കുറിച്ചും അവരുടെ നിന്ദയെക്കുറിച്ചും
ഈ കാര്യങ്ങൾ പറയുന്നു,

"നോക്കുക, ഒരു വാൾ! ആ വാൾ അതിൻെറ
ഉറയ്ക്കു പുറത്താണ്. ആ വാൾ മിനുക്കിയിരി
ക്കുന്നു! അത് കൊലയ്ക്കൊരുങ്ങിക്കഴിഞ്ഞു.
അത് ഇടിവാൾ പോലെ വെട്ടിത്തിളങ്ങാൻ
വേണ്ടി മിനുക്കിയതായിരുന്നു!

29നിങ്ങളുടെ ദർശനങ്ങളെല്ലാം വെറുതെയാ
ണ്. നിങ്ങളുടെ ജാലവിദ്യ നിങ്ങളെ സഹായി
ക്കില്ല. അത് ഒരുകൂട്ടം നുണകൾ മാത്രമാണ്.
വാൾ ഇപ്പോൾ ദുഷ്ടന്മാരുടെ കഴുത്തുകളിൽ
തൊട്ടു നിൽപ്പുണ്ട്. ഉടൻ അവർ വെറും ജഢ
ങ്ങളായിത്തീരും. അവരുടെ സമയം എത്തിക്കഴി
ഞ്ഞു. അവരുടെ ദുഷ്ടത ഒടുങ്ങാനുള്ള സമയം
എത്തിക്കഴിഞ്ഞു.

## ബാബിലോണിനെതിരെയുള്ള പ്രവചനം

30"'വാൾ അതിൻെറ ഉറയിലേക്കു തിരിച്ചി
ടുക. ബാബിലോണേ, നിന്നെ സൃഷ്ടിച്ചസ്ഥല
ത്തും നീ ജനിച്ച ദേശത്തുംവച്ച് നിന്നെ ഞാൻ
ന്യായം വിധിക്കും. 31എൻെറ കോപം നിൻെറ
മേൽ ഞാൻ ചൊരിയും. എൻെറ കോപം ഒരു
ചൂടുകാറ്റെന്നപോലെ നിന്നെ പൊള്ളിക്കും.
കൊലയിൽ മിടുക്കരായ ക്രൂരന്മാർക്കു നിന്നെ
ഞാൻ ഏല്പിക്കും. 32തീക്ക് വിറകെന്നപോലെ
ആയിപ്പോകും നീ. നിൻെറ രക്തം ഭൂമിയുടെ
അത്യാഴത്തിലേക്കു ഒഴുകും- പിന്നെ ഒരിക്കലും
ജനം നിന്നെ ഓർക്കയില്ല. യഹോവയായ ഞാൻ
അരുളിച്ചെയ്തിരിക്കുന്നു!'"

### യെഹെസ്കേൽ യെരൂശലേമി നെതിരെ പ്രസംഗിക്കുന്നു

22 യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു, 2“മനുഷ്യ
പുത്രാ, കൊലയാളികളുടെ നഗരത്തിന്റെ
ന്യായവിധി നിനക്കു നടത്താമോ? അവൾ
ചെയ്തുകൂട്ടിയ സകല അതിക്രമങ്ങളെയും
പറ്റി അവളോടു നിനക്കു പറയാമോ? 3നീ
പറയണം, ‘എന്റെ യജമാനനായ യഹോവ
ഇങ്ങനെ പറയുന്നു, നഗരം മുഴുവനും കൊല
യാളികളാണ്. ആയതിനാൽ അവളുടെ ശിക്ഷ
യ്ക്കുള്ള സമയം വരും! അവൾ അവൾക്കുവേ
ണ്ടി ആ വൃത്തികെട്ട വിഗ്രഹങ്ങളുണ്ടാക്കി. ആ
വിഗ്രഹങ്ങൾ അവളെ അശുദ്ധയുമാക്കി!
4“‘യെരൂശലേംകാരേ, നിങ്ങൾ അനേകരുടെ
രക്തം ചൊരിയുകയും അങ്ങനെ അപരാധിക
ളായിത്തീരുകയും ചെയ്തിരിക്കുന്നു. നിങ്ങൾ
വൃത്തികെട്ട വിഗ്രഹങ്ങളുണ്ടാക്കുകയും അശുദ്ധ
രാകുകയും ചെയ്തിരിക്കുന്നു. നിങ്ങളുടെ
ശിക്ഷയ്ക്കു സമയമായി. നിങ്ങളുടെ അന്ത്യം
എത്തിക്കഴിഞ്ഞു. അതിനാൽ അന്യരാഷ്ട്രങ്ങൾ
നിങ്ങളെ പുച്ഛരിക്കാനും പരിഹസിക്കാനും
ഞാൻ ഇടയാക്കിയിരിക്കുന്നു. അവർ നിങ്ങളെ
നിന്ദിക്കുകയും അവജ്ഞയോടെ കാണുകയും
ചെയ്യും. 5അടുത്തും അകലെയുമുള്ളവർ നിങ്ങ
ളെ പരിഹസിക്കും. നിങ്ങളുടെ മാനം നിങ്ങൾ
കെടുത്തിയിരിക്കുന്നു. ഉച്ചത്തിലുള്ള ചിരികൾ
നിങ്ങൾക്കു കേൾക്കാം

6“നോക്കുക! യിസ്രായേലിലെ നേതാക്കളെ
ല്ലാം അന്യരെ കൊല്ലുന്നതിനുവേണ്ടി അവന
വനെ ബലവാനാക്കുകയാണ്. 7യെരൂശലേമിലു
ള്ളവർ സ്വന്തം അപ്പനമ്മമാരെ ആദരിക്കുന്നില്ല.
അവർ നഗരത്തിലുള്ള മറുനാട്ടുകാരെ ഉപദ്ര
വിക്കുകയും അനാഥരെയും വിധവകളെയും
ചതിക്കുകയും ചെയ്യുന്നു. 8എന്റെ വിശുദ്ധവ
സ്തുക്കളെ നിങ്ങൾ വെറുക്കുകയും എന്റെ
ശബ്ബത്തുകളെ നിങ്ങൾ നിസ്സാരമാക്കിക്കളയുക
യും ചെയ്യുന്നു. 9യെരൂശലേമിലുള്ളവർ അന്യ
രെപ്പറ്റി പൊളി പറയുന്നു. അങ്ങനെ ചെയ്യു
ന്നത് ആ നിരപരാധികളെ കൊല്ലുന്നതിനു
വേണ്ടിയത്രെ. വിഗ്രഹങ്ങളെ ആരാധിക്കാനായി
ജനം മലകളിൽ പോവുകയും ആ വിഗ്രഹ
ങ്ങൾക്കർപ്പിക്കപ്പെട്ട ഭക്ഷണം കഴിക്കുകയും
ചെയ്യുന്നു.
“യെരൂശലേമിൽ അവർ നിന്ദ്യമായ ലൈംഗി
കപാപങ്ങൾ ചെയ്യുന്നു. 10യെരൂശലേമിൽ
അവർ സ്വന്തം അപ്പന്റെ ഭാര്യയോടു രതിയി
ലേർപ്പെട്ട് പാപം ചെയ്യുന്നു. യെരൂശലേമിൽ
പുരുഷന്മാർ സ്ത്രീകളെ ആർത്തവസമയത്തു
പോലും ബലാത്സംഗം ചെയ്യുന്നു. 11ഒരുത്തൻ
തന്റെ സ്വന്തം അയൽക്കാരന്റെ ഭാര്യയോടു
ആ മഹാപാപം ചെയ്യുന്നു. വേറൊരുത്തൻ
തന്റെ സ്വന്തം മകന്റെ ഭാര്യയോടൊത്ത് രതി
യിലേർപ്പെടുകയും അവളെ മലിനപ്പെടുത്തു
കയും ചെയ്യുന്നു. ഇനിയുമൊരുത്തൻ തന്റെ
അപ്പന്റെ മകളെ-തന്റെ സ്വന്തം പെങ്ങളെ-
ബലാത്സംഗം ചെയ്യുന്നു.
12“യെരൂശലേമിൽ നിങ്ങൾ പുരുഷന്മാർ, മനു
ഷ്യരെ കൊല്ലുന്നതിന് കൂലി വാങ്ങുന്നു.
നിങ്ങൾ പണം കടം കൊടുക്കുകയും അതിന്
പലിശ ഈടാക്കുകയും ചെയ്യുന്നു. അല്പം പണ
മുണ്ടാക്കുന്നതിനുവേണ്ടി നിങ്ങൾ അയൽ
ക്കാരെ ചതിക്കുന്നു. എന്നെയോ, നിങ്ങൾ മറന്നു
കളഞ്ഞുമിരിക്കുന്നു.’ എന്റെ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറഞ്ഞു.
13“ദൈവം പറഞ്ഞു, ‘ഇതാ നോക്കിക്കൊള്ളു
ക! എന്റെ കൈ താഴേക്കടിച്ചുകൊണ്ട് നിങ്ങളെ
ഞാൻ തടയും! ജനത്തെ ചതിക്കുകയും കൊല്ലു
കയും ചെയ്തതിന് നിങ്ങളെ ഞാൻ ശിക്ഷി
ക്കും. 14അപ്പോൾ നിനക്ക് ധൈര്യമുണ്ടാകുമോ?
ഞാൻ നിന്നെ ശിക്ഷിക്കാൻ വരുന്ന നേരത്ത്
നിനക്കു ശക്തിയുണ്ടാകുമോ? ഇല്ല! ഞാനാകു
ന്നു യഹോവ. ഞാൻ പറഞ്ഞിരിക്കുന്നു. പറ
ഞ്ഞത് ഞാൻ നടത്തുകയും ചെയ്യും! 15രാഷ്ട്ര
ങ്ങളുടെ ഇടയിൽ നിങ്ങളെ ഞാൻ ചിതറിക്കും.
പലയിടങ്ങളിലേക്കു നിങ്ങളെ ഞാൻ നാടു
കടത്തും. ഈ നഗരത്തിലുള്ള മലിനവസ്തു
ക്കളെ ഞാൻ നിശ്ശേഷം നശിപ്പിക്കും. 16പക്ഷേ,
യെരൂശലേമേ, നീ അശുദ്ധമായിപ്പോകും. ഇതെ
ല്ലാം സംഭവിക്കുന്നത് അന്യരാഷ്ട്രങ്ങൾ കാണു
കയും ചെയ്യും. അപ്പോൾ ഞാനാണ് യഹോവ
എന്നു നീ അറിയും.’”

### യിസ്രായേൽ വിലകെട്ട കിട്ടംപോലെയാണ്

17യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു, 18“മനുഷ്യപുത്രാ,
വെള്ളിയോടു തട്ടിച്ചുനോക്കിയാൽ പിച്ചളയും
ഇരുമ്പും കാരീയവും വെളുത്തീയവും വില
കെട്ടവയാണ്. വെള്ളി ശുദ്ധിചെയ്യാൻ പണി
ക്കാർ അത് തീയിലിടുന്നു. വെള്ളി ഉരുകുമ്പോൾ
അവർ കിട്ടത്തിൽനിന്ന് ലോഹം വേർപെടു
ത്തുന്നു. യിസ്രായേൽ രാഷ്ട്രം ആ വിലകെട്ട
കിട്ടംപോലെ ആയിത്തീർന്നിരിക്കുന്നു. 19ആയ
തിനാൽ എന്റെ യജമാനനായ യഹോവ ഈ
കാര്യങ്ങൾ പറയുന്നു, ‘നിങ്ങൾ സകലരും വില
കെട്ട കിട്ടംപോലെ ആയിത്തീർന്നിരിക്കുന്നു.
അതുകൊണ്ട് നിങ്ങളെ ഞാൻ യെരൂശലേമിൽ
കൂട്ടിവരുത്തും. 20പണിക്കാർ വെള്ളിയും പിച്ച
ളയും ഇരുമ്പും കാരീയവും വെള്ളീയവും തീയി
ലിട്ട് ഊതി ഉരുക്കുന്നതുപോലെ ഞാനും എന്റെ
ചുടുകോപത്തിൽ നിങ്ങളെ ഒരുമിച്ചു കൂട്ടും.
എന്റെ കോപാഗ്നിയിൽ നിങ്ങളെ ഞാനു
രുക്കും. 21നിങ്ങളെ ഞാൻ എന്റെ കോപത്തീ
യിൽ ഇടുമ്പോൾ ഞാൻ തീ ഊതുകയും
നിങ്ങൾ അവളിൽ (യെരൂശലേം) കിടന്ന് ഉരു
കിത്തുടങ്ങുകയും ചെയ്യും. 22വെള്ളി ചൂളയിൽ
ഉരുകുന്നു. അപ്പോൾ പണിക്കാർ വെള്ളി വേർ
തിരിച്ചെടുക്കുന്നു. അതേപോലെ നഗരത്തിന
കത്തു നിങ്ങൾ ഉരുകും. അപ്പോൾ നിങ്ങളറിയും
ഞാനാണ് യഹോവ എന്ന്. നിങ്ങളുടെമേൽ
ഞാൻ എന്റെ കോപം വാരിച്ചൊരിഞ്ഞിട്ടു
ണ്ടെന്നും നിങ്ങളറിയും.’”

### യെഹെസ്കേൽ യെരൂശലേമി നെതിരെ പ്രസംഗിക്കുന്നു

23യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു. 24“മനുഷ്യപുത്രാ,
യിസ്രായേലിനോടു സംസാരിക്കുക. ശുദ്ധമാ
ക്കപ്പെടാത്ത ഒരു ദേശമാണവളെന്ന് അവളോടു
പറയുക. ആ ദേശത്തോടു ഞാൻ കോപിച്ചി
രിക്കയാൽ അതിന് മഴ കിട്ടിയിട്ടില്ല. 25യെരൂശ
ലേമിലെ പ്രവാചകർ ദുഷ്ടപദ്ധതികൾ ഉണ്ടാ
ക്കുകയാണ്. അവർ സിംഹത്തെപ്പോലെയാണ്
അത് താൻ പിടിച്ച മൃഗത്തെ തിന്നുതുടങ്ങു
മ്പോൾ ഗർജ്ജിക്കുന്നു. അവർ ഒട്ടുവളരെ ജീവ
നുകൾ നശിപ്പിക്കുകയും വിലപിടിച്ച ഒട്ടുവ
ളരെ വസ്തുക്കൾ കൈവശപ്പെടുത്തുകയും

ചെയ്തിരിക്കുന്നു. യെരൂശലേമിൽ ധാരാളം
സ്ത്രീകൾ വിധവകളാകാനും അവർ കാരണ
ക്കാരായിരിക്കുന്നു.
26“പുരോഹിതർ എന്റെ ന്യായപ്രമാണ
ങ്ങളെ ശരിക്കും ലംഘിച്ചിരിക്കുന്നു. എന്റെ
ന്യായപ്രമാണങ്ങളനുസരിച്ചല്ല, അവയ്ക്കെതി
രായി പ്രവർത്തിക്കുകയാണു ചെയ്തത്.
എന്റെ വിശുദ്ധവസ്തുക്കളെ അവർ നിസ്സാ
രമാക്കിക്കളഞ്ഞിരിക്കുന്നു. വിശുദ്ധവസ്തുക്ക
ളെ അശുദ്ധവസ്തുക്കൾ പോലെയും നിർമ്മല
വസ്തുക്കളെ മലിനവസ്തുക്കൾ പോലെയും
അവർ കണക്കാക്കുന്നു. ഈവക കാര്യങ്ങളൊ
ന്നും അവർ ജനത്തെ പഠിപ്പിക്കുന്നില്ല. എന്റെ
ശബ്ബത്തുകളെ ആദരിക്കാൻ അവർ വിസമ്മ
തിക്കുന്നു. എന്നെ അവർ ഒരു നിസ്സാരനെ
പ്പോലെ കണക്കാക്കുന്നു.
27“യെരൂശലേമിലെ പ്രഭുക്കൾ താൻ പിടിച്ച
മൃഗത്തെ തിന്നുന്ന ഒരു ചെന്നായയെപ്പോലെ
യാണ്. ധനികരാവാൻ വേണ്ടി മാത്രം അവർ
മനുഷ്യരെ ആക്രമിക്കുകയും കൊല്ലുകയും
ചെയ്യുന്നു.
28“പ്രവാചകർ ജനത്തെ താക്കീതു ചെയ്യു
ന്നില്ല- അവർ സത്യം മൂടിവയ്ക്കുന്നു. അവർ
മതിൽ നേരാംവണ്ണം കെട്ടാത്ത പണിക്കാരെ
പ്പോലെയാണ്.-അവർ ഓട്ടകളിൽ കുമ്മായം
തേയ്ക്കുന്നതേ ഉള്ളൂ. അവർ വ്യാജദർശനങ്ങളേ
കാണുന്നുള്ളൂ. ഭാവി അറിയാൻവേണ്ടി അവർ
ആഭിചാരം ചെയ്യുന്നുണ്ടെങ്കിലും അവർ
കള്ളമേ പറയുന്നുള്ളൂ. ‘എന്റെ യജമാനനായ
യഹോവ ഇങ്ങനെ അരുളിച്ചെയ്തു’ എന്ന്
അവർ പറയുന്നുണ്ട്. പക്ഷേ അത് വെറും കള്ള
മാണ്-യഹോവ അവരോടു മിണ്ടിയിട്ടില്ല!
29“ധനികരായ ദേശവാസികൾ അന്യോന്യം
ചതിക്കുകയും മോഷ്ടിക്കുകയും ചെയ്യുന്നു. ദരി
ദ്രരും നിസ്സഹായരുമായ യാചകരെയും അവർ
മുതലെടുക്കുന്നു. വിദേശികളെ അവർ ശരി
ക്കും ചതിക്കുന്നു-അവരോടൊരിക്കലും അവർ
നീതി കാണിക്കുന്നില്ല!
30“ദേശത്തെ ഞാൻ നശിപ്പിക്കാതിരിക്കാൻ
എന്റെ മുമ്പിലെ വിടവിൽ നിൽക്കാൻ ‘വേലി
കെട്ടുന്നവനെ’ ഞാൻ അവർക്കിടയിൽ തെര
ഞ്ഞു. പക്ഷേ അങ്ങനെ ഒരാളെപ്പോലും കണ്ടെ
ത്താനെനിക്കായില്ല. 31അതുകൊണ്ട് എന്റെ
കോപം ഞാൻ അവരുടെമേൽ ചൊരിയും.
എന്റെ എരിയുന്ന കോപത്താൽ അവരെ
ഞാൻ നിശ്ശേഷം നശിപ്പിക്കും! അവർ ചെയ്ത
ചീത്തത്തരങ്ങൾക്ക് അവരെ ഞാൻ ശിക്ഷിക്കും.
കുറ്റമത്രയും അവരുടേതത്രെ!” എന്റെ യജമാന
നായ യഹോവ ഈ കാര്യങ്ങൾ പറഞ്ഞു.

23 യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു. 2“മനുഷ്യ
പുത്രാ, ശമര്യയെയും യെരൂശലേമിനെയും പറ്റി
യുള്ള ഈ കഥ നീ ശ്രദ്ധിച്ചു കേൾക്കുക. ഒര
മ്മയുടെ മക്കളായി രണ്ട് സഹോദരിമാരുണ്ടാ
യിരുന്നു. 3ഇളംപ്രായത്തിൽത്തന്നെ അവർ
ഈജിപ്തുമായി വേശ്യകളെപ്പോലെ പെരു
മാറി. അങ്ങനെ ഈജിപ്തുമായി രതിയിൽ ഏർ
പ്പെടുകയും അവരുടെ മുലക്കണ്ണുകൾ തൊടാ
നും ഇളംമുലകൾ പിടിക്കാനും പുരുഷന്മാരെ
അനുവദിക്കുകയും ചെയ്തു. 4അവരിൽ മൂത്ത
വൾക്ക് ഒഹൊലാ എന്നും ഇളയവൾക്ക് ഒഹൊ
ലീബാ എന്നുമായിരുന്നു പേർ. ആ സഹോദരി
മാർ എന്റെ ഭാര്യമാരായിത്തീർന്നു. ഞങ്ങൾക്ക്
കുട്ടികളുമുണ്ടായിരുന്നു.
5“പിന്നീട് ഒഹൊലാ എന്നോടു വിശ്വാസവ
ഞ്ചന കാട്ടി- അവൾ ഒരു വേശ്യയെപ്പോലെ
ജീവിച്ചുതുടങ്ങി. അവൾ കാമുകരെ ആഗ്രഹി
ച്ചുതുടങ്ങി. അയൽനാടായ അശ്ശൂരിൽനിന്നുള്ള
യുവാക്കന്മാരെ അവൾ കണ്ടിരിക്കുന്നു. 6അവർ
നീല ഉടുപ്പിട്ടിരുന്നു. കുതിരസവാരി ചെയ്തിരു
ന്ന അവരെല്ലാവരും തന്നെ കാമിക്കത്തക്ക യുവാ
ക്കളായിരുന്നു. അവർ നായകരും സ്ഥാനാപതി
കളുമായിരുന്നു. 7ആ പുരുഷന്മാർക്കെല്ലാവർക്കും
ഒഹൊലാ അവളെത്തന്നെ കൊടുത്തു. അവ
രെല്ലാവരും അശ്ശൂര്യസൈന്യത്തിലെ തെരഞ്ഞെ
ടുത്ത യോദ്ധാക്കളായിരുന്നു. അവരെയെല്ലാവ
രെയും അവൾ ആഗ്രഹിച്ചു! അവരുടെ വൃത്തി
കെട്ട വിഗ്രഹങ്ങൾ കൊണ്ട് അവൾ മലിന
പ്പെട്ടു. 8അതേസമയം ഈജിപ്തുമായുള്ള പ്രണ
യബന്ധം അവൾ ഒരിക്കലും ഉപേക്ഷിച്ചില്ല.
അവൾ ഒരു കുമാരി ആയിരുന്നപ്പോൾ ഈജി
പ്ത് അവളോടു രതിയിൽ ഏർപ്പെട്ടിരുന്നു.
അവളുടെ ഇളംമുലകൾ തൊട്ട ആദ്യത്തെ കാമു
കൻ ഈജിപ്തായിരുന്നു. ഈജിപ്ത് അവളു
മായി രതിയിലേർപ്പെട്ടു. അവർ അവളുടെമേൽ
തങ്ങളുടെ പാപം നിറഞ്ഞ അഭിലാഷങ്ങൾ
ചൊരിഞ്ഞു. 9അതുകൊണ്ട് ഞാൻ അവളെ
അവളുടെ കാമുകർക്കു വിട്ടുകൊടുത്തു. അവൾ
അശ്ശൂര്യരെ ആഗ്രഹിച്ചതുകൊണ്ട് അവളെ
ഞാൻ അവർക്കു കൊടുത്തു. 10അവർ അവളെ
ബലാത്സംഗം ചെയ്തു. അവളുടെ മക്കളെ
അവർ പിടിച്ചുകൊണ്ടുപോയി. ഒരു വാളെടു
ത്ത് അവർ അവളെ കൊല്ലുകയും ചെയ്തു.
അവളെ അവർ ശിക്ഷിച്ചു. ഇപ്പോഴും അവളെ
പ്പറ്റി സ്ത്രീകൾ സംസാരിക്കുന്നു.

11“ഇതെല്ലാം സംഭവിക്കുന്നത് അവളുടെ അനു
ജത്തിയായ ഒഹൊലീബാ കണ്ടു. പക്ഷേ
സഹോദരിയെക്കാൾ അധികം പാപങ്ങൾ
ഒഹൊലീബാ ചെയ്തു! അവൾ തന്റെ സഹോ
ദരി ഒഹൊലീയെക്കാൾ വിശ്വാസവഞ്ചകിയും
ദുഷിച്ചവളുമായിരുന്നു. 12അശ്ശൂര്യനായകരെ
യും സ്ഥാനാപതികളെയും അവൾ ആഗ്രഹി
ച്ചു. നീല ഉടുപ്പിട്ട് കുതിരപ്പുറത്തു സവാരി
ചെയ്ത ആ യോദ്ധാക്കളെ അവൾ ആഗ്രഹി
ച്ചു. അവരെല്ലാവരുംതന്നെ കാമിക്കത്തക്ക
യുവാക്കളായിരുന്നു. 13അവൾ ദുഷിച്ചവളായി
രുന്നെന്നു ഞാൻ കണ്ടു. അതേപോലെതന്നെ
ചെയ്തുകൊണ്ട് രണ്ടു സ്ത്രീകളും തങ്ങളുടെ
ജീവിതം നശിപ്പിക്കാൻ പോവുകയാണെന്നു
ഞാൻ കണ്ടു.
14“ഒഹൊലീബാ അതിലുംകൂടുതൽ വ്യഭിചാ
രങ്ങൾ തുടർന്നുകൊണ്ടേയിരുന്നു. ചുവന്ന ഉടു
പ്പുകളിട്ട കൽദയ പുരുഷന്മാരുടെ രൂപങ്ങൾ
ബാബിലോണിൽ ചുമരുകളിൽ കൊത്തിവച്ചത്
അവൾ കണ്ടു. 15അരയ്ക്കു ചുറ്റും കച്ചയും തല
യിൽ നീണ്ട തലപ്പാവും ധരിച്ചിരുന്ന അവരെ
ല്ലാവരുംതന്നെ രഥമേധാവികളെപ്പോലെ ഉണ്ടാ
യിരുന്നു. അവർ ജന്മംകൊണ്ട് ബാബിലോണു
കാരാണെന്നും തോന്നിച്ചു. 16ഒഹൊലീബാ
അവരെ ആഗ്രഹിച്ചു. അതിനാലവൾ ആ കൽദ
യരുടെയടുത്തേക്കു ദൂതന്മാരെ അയച്ചു. 17അതു
കൊണ്ട് ബാബിലോണുകാരായ ആ പുരുഷ
ന്മാർ അവളുടെ കാമക്കിടക്കയിൽവച്ച് അവളു
മായി രതിവേഴ്ചനടത്തി. അവർ അവളെ
ഉപയോഗിക്കയും അത്രയധികം മലിനയാക്കു
കയും ചെയ്തതുകൊണ്ട് അവൾക്ക് അവരോടു
വെറുപ്പ് തോന്നി!

18"തന്റെ വ്യഭിചാരം കാണാൻ ഒഹൊ
ലീബാ സകലരെയും അനുവദിച്ചു. തന്റെ
നഗ്നശരീരം അവൾ പ്രദർശിപ്പിച്ചു. അതി
നാൽ അവളുടെ സഹോദരിയോടു തോന്നിയ
തുപോലെയുള്ള വെറുപ്പോടെ അവളെ ഞാൻ
നിരസിച്ചു. 19ഒഹൊലീബാ വീണ്ടും വീണ്ടും
എന്നോടു വിശ്വാസവഞ്ചന കാട്ടിയിരുന്നു.
അതിനിടയിൽ യൗവനത്തിൽ ഈജിപ്തിൽ
വച്ച് അവൾക്കുണ്ടായിരുന്ന പ്രണയബന്ധ
ത്തെപ്പറ്റി അവൾ ഓർത്തു. 20കഴുതയുടേതു
പോലത്തെ ലിംഗവും കുതിരയുടെയത്ര ശുക്ല
സ്രാവവുമുള്ള അവളുടെ കാമുകരെ അവളാ
ഗ്രഹിച്ചു.

21"ഒഹൊലീബായേ, ഈജിപ്തുകാരായ
നിന്റെ കാമുകർ നിന്റെ മുലക്കണ്ണുകൾ തൊ
ടുകയും നിന്റെ ഇളംമുലകൾ പിടിക്കുകയും
ചെയ്തിരുന്ന നിന്റെ ബാല്യകാലത്തെ നീ
കിനാവു കണ്ടു. 22അതുകൊണ്ട്, ഒഹൊലീബാ
യേ, എന്റെ യജമാനനായ യഹോവ ഇങ്ങനെ
അരുളിച്ചെയ്യുന്നു. 'നിന്റെ കാമുകരോടു നിന
ക്കു വെറുപ്പുണ്ടായി. പക്ഷേ നിന്റെ കാമുകരെ
ഞാൻ ഉണർത്തി ഇവിടെ വരുത്തും; അവർ
നിന്നെ പൊതിയും. 23ബാബിലോണിൽനിന്ന്
ആ സകല പുരുഷന്മാരെയും ഞാൻ വരുത്തും,
വിശേഷിച്ച് കൽദയരെ. പെക്കോദിൽനിന്നും
ശോവയിൽനിന്നും കോവയിൽ നിന്നുള്ള പുരു
ഷന്മാരെ ഞാൻ വരുത്തും. അശ്ശൂരിൽനിന്നുള്ള
സകല പുരുഷന്മാരെയും കൂടി ഞാൻ വരുത്തും.
അങ്ങനെ ആ നായകരെയും സ്ഥാനാപതിക
ളെയും മുഴുവൻ ഞാൻ വരുത്തും. അവരെല്ലാ
വരും കാമിക്കത്തക്ക യുവാക്കളും രഥമേധാവിക
ളും പ്രത്യേകം തെരഞ്ഞെടുത്ത കുതിരസ്സവാ
രിക്കാരായ യോദ്ധാക്കളുമായിരുന്നല്ലോ? 24ആ
പുരുഷാരം നിന്റെ അടുക്കൽ വരും. കതിരപ്പു
റത്തും രഥങ്ങളിലുമായി ആയുധമേന്തി അവർ
നിനക്കെതിരെ വരും. അവർ വളരെയധികമാളു
കളുണ്ടാവും. കുന്തങ്ങളും പരിചകളും തലക്കോ
രികളുമായി വന്ന് അവർ നിന്നെ വളയും.
അവരുടെ സ്വന്തം രീതിയിൽ അവർ നിന്നെ
ശിക്ഷിക്കാൻ ഞാനിടയാക്കും. 25എന്റെ വൈ
രാഗ്യം എത്രയുണ്ടെന്ന് ഞാൻ നിനക്കു കാട്ടിത്ത
രാം. കോപം മുഴുത്ത് നിന്നെ അവർ ഹിംസിക്കു
കയും നിന്റെ മൂക്കും കാതും അരിയുകയും
അവശേഷിക്കപ്പെടുന്നവർ ഒരു വാളിനാൽ
വധിക്കപ്പെടുകയും ചെയ്യും. അതിനുശേഷം
നിന്റെ കുട്ടികളെ അവർ പിടിച്ചുകൊണ്ടു
പോവുകയും നിന്റേതായി ശേഷിക്കുന്നത്
മുഴുവൻ ചുട്ടുമുടിക്കുകയും ചെയ്യും. 26നിന്റെ
വിശേഷപ്പെട്ട വസ്ത്രങ്ങളും ആഭരണങ്ങളും
അവർ കൊണ്ടുപോകും. 27നിന്റെ ഭോഗാസ
ക്തിക്കു ഞാൻ വിരാമമിടുകയും ഈജിപ്തുമാ
യുള്ള നിന്റെ പ്രണയബന്ധത്തെ ഞാൻ നിർ
ത്തലാക്കുകയും ചെയ്യും. പിന്നെ ഒരിക്കലും
നീ അവനെ തെരയുകയില്ല. പിന്നെ ഒരിക്ക
ലും നീ ഈജിപ്തിനെ സ്മരിക്കുകയില്ല!'"

28എന്റെ യജമാനനായ യഹോവ ഈ കാര്യ
ങ്ങൾ പറയുന്നു, "നീ വെറുക്കുന്ന പുരുഷന്മാർ
ക്ക് നിന്നെ ഞാൻ ഇട്ടുകൊടുക്കും. നീ വെറു
പ്പോടെ വിട്ടുമാറിയ പുരുഷന്മാർക്ക് നിന്നെ
ഞാൻ വിട്ടുകൊടുക്കും. 29നിന്നെ അവർ എത്ര
മാത്രം വെറുക്കുന്നുണ്ടെന്ന് അവർ കാട്ടിത്തരും!
നീ ഉണ്ടാക്കാൻ പണിപ്പെട്ടതു മുഴുവൻ അവരെ
ടുക്കും. നിന്നെ അവർ വിവസ്ത്രയും നഗ്നയു
മാക്കും. നിന്റെ പാപങ്ങൾ ജനം തെളിമയോടെ
കാണും. നീ കാമാതുരയായ ഒരു വേശ്യയെ
പ്പോലെ ജീവിച്ചെന്നും പെരുമാറിയെന്നും അവ
രറിയും. 30ആ ചീത്തത്തരങ്ങളെല്ലാം നീ ചെയ്ത
ത് മറ്റു രാഷ്ട്രങ്ങളുടെ പിന്നാലെ പോകാൻ
വേണ്ടി നീ ഒരു വേശ്യയെപ്പോലെ എന്നെ
ഉപേക്ഷിച്ചപ്പോഴാണല്ലോ. ആ ചീത്തത്തരങ്ങ
ളെല്ലാം നീ ചെയ്തത് ആ വൃത്തികെട്ട വിഗ്രഹ
ങ്ങളെ നീ ആരാധിക്കാൻ തുടങ്ങിയപ്പോഴാണ
ല്ലോ. 31നിന്റെ സഹോദരിയെ നീ പിൻതുട
രുകയും അവളെപ്പോലെ ജീവിക്കുകയും
ചെയ്തു. അതിനാൽ അവൾക്കു കിട്ടിയതു
പോലുള്ള ശിക്ഷ ഞാൻ നിനക്കു നൽകും.
വിഷം നിറഞ്ഞ പാനപാത്രം ഞാൻ നിന്റെ
കയ്യിലേല്പിക്കും. നിനക്കുള്ള ശിക്ഷ നീ തന്നെ
വരുത്തിവച്ചു." 32എന്റെ യജമാനനായ യഹോ
വ ഇക്കാര്യങ്ങൾ പറയുന്നു,:

"നിന്റെ സഹോദരിയുടെ പാനപാത്രത്തി
ലെ വിഷം നീ കുടിക്കും. അത് ഉയരവും വീതി
യും ഏറെയുള്ള ഒരു പാനപാത്രമാണ്. അതിൽ
വിഷം ധാരാളം കൊള്ളും. ജനം നിന്നെ പരിഹ
സിക്കുകയും പുച്ഛരിക്കുകയും ചെയ്യും.

33പാനപാത്രത്തിൽനിന്നും നീ കുടിക്കുകയും
വേച്ചുപോകുകയും നിന്റെ തല വ്യസനിക്കു
കയും ചെയ്യും. അത് പരിപൂർണ്ണനാശത്തിന്റെ
പാനപാത്രമാണ്. അത് നിന്റെ സഹോദരി
കുടിച്ച പാനപാത്രം പോലെ തന്നെയാണ്.

34ആ പാനപാത്രത്തിലെ വിഷം നീ കുടിക്കും.
അവസാനത്തെ തുള്ളിവരെ നീ കുടിക്കും. പാന
പാത്രം നീ ഉടയ്ക്കുകയും പൊട്ടിയ കഷണ
ങ്ങൾ കാർന്നുതിന്നുകപോലും ചെയ്യും. നീ
നിന്റെ സ്തനങ്ങൾ മാന്തിപ്പറിക്കും. ഇതു സംഭ
വിക്കും. കാരണം, യജമാനനും യഹോവയും
ഞാനാകുന്നു. ഇതെല്ലാം ഞാൻ പറഞ്ഞുമിരി
ക്കുന്നു.

35"അതുകൊണ്ട് എന്റെ യജമാനനായ
യഹോവ ഈ കാര്യങ്ങൾ പറഞ്ഞു, 'യെരൂശ
ലേമേ, നീ എന്നെ മറന്നുകളഞ്ഞു. നീ എന്നെ
ദൂരേക്കെറിയുകയും പിന്നിൽ ഉപേക്ഷിക്കുക
യും ചെയ്തു. എന്നെ ഉപേക്ഷിക്കുകയും ഒരു
വേശ്യയെപ്പോലെ ജീവിക്കയും ചെയ്ത നീ
അതുകൊണ്ട് ഇനി കഷ്ടപ്പെടണം. നിന്റെ
വ്യഭിചാരം മൂലം നീ കഷ്ടപ്പെടണം.'"

### ഒഹൊലായ്ക്കും ഒഹൊലീബായ്ക്കും എതിരെയുള്ള ന്യായവിധി

36എന്റെ യജമാനനായ യഹോവ എന്നോ
ടരുളിച്ചെയ്തു, "മനുഷ്യപുത്രാ, നിനക്ക് ഒഹൊ
ലായെയും ഒഹൊലീബായെയും ന്യായം വിധി
ക്കാമോ? ആവുമെങ്കിൽ അവർ ചെയ്തിരി
ക്കുന്ന ഘോരകൃത്യങ്ങളെപ്പറ്റി അവരോടു പറ
യുക. 37അവർ വ്യഭിചാരമെന്ന പാപം ചെയ്തി
രിക്കുന്നു. അവർ കൊലപാതകികളാണ്. തങ്ങ
ളുടെ വിലകെട്ട വിഗ്രഹങ്ങളെ ആരാധിക്കാൻ
പോയപ്പോൾ അവർ എന്നോടു അവിശ്വസ്ത
രായിരിക്കുകയും വേശ്യകളെപ്പോലെ പെരുമാ
റുകയുമായിരുന്നു. അവർക്കുണ്ടായ എന്റെ
കുഞ്ഞുങ്ങളെ അവർ അവരുടെ വ്യാജവിഗ്ര
ഹങ്ങൾക്ക് ഭോജനമാകാൻവേണ്ടി അഗ്നിയിൽ
ബലിയർപ്പിച്ചു. 38അവർ എന്റെ ശബ്ബത്തു
കളെ നിസ്സാരമാക്കുകയും എന്റെ വിശുദ്ധമന്ദി
രത്തെ മലിനപ്പെടുത്തുകയും ചെയ്തു. 39തങ്ങ
ളുടെ വിഗ്രഹങ്ങൾക്കുവേണ്ടി അവർ സ്വന്തം
കുഞ്ഞുങ്ങളെ കൊല്ലുകയും അതിനുശേഷം
അതേദിവസംതന്നെ എന്റെ വിശുദ്ധആലയ

ത്തിൽ കയറി അതിനെയുംകൂടി അശുദ്ധമാക്കു
കയും ചെയ്തു! അവരത് എൻെറ മന്ദിരത്തി
നകത്തുവച്ച് ചെയ്തു!
40"വിദൂരസ്ഥലങ്ങളിൽനിന്നുള്ള പുരുഷന്മാർ
ക്കുവേണ്ടി അവർ ആളയച്ചിരിക്കുന്നു. ആ പുരു
ഷന്മാരുടെ അടുത്തേക്കു നീ ദൂതനെ അയച്ചു.
അവർ നിൻെറ അരികത്തു വരികയും ചെയ്തു.
അവർക്കുവേണ്ടി നീ കുളിച്ചു കണ്ണെഴുതുകയും
ആഭരണങ്ങളണിയുകയും ചെയ്തു. 41നീ മനോ
ഹരമായ ഒരു മെത്തയിൽ ഇരുന്നു. അതിൻെറ
മുന്നിൽ ഒരു മേശയിട്ട് അതിൽ എൻെറ ധൂപ
വും എൻെറ തൈലവും* വച്ചു.
42"അല്ലലില്ലാത്ത ഒരാൾക്കൂട്ടത്തിൻെറ ആര
വം, വിരുന്നിലേർപ്പെട്ട ഒരു പുരുഷാരത്തി
ൻേറതു പോലെയുള്ള ഒരാരവം അവളിൽ കേട്ടു.
വളരെയേറെപ്പേർ ആ വിരുന്നിനു വന്നു. മരു
ഭൂമിയിൽനിന്നു വരുമ്പോൾത്തന്നെ അവർ കുടി
ക്കുന്നുണ്ടായിരുന്നു. സ്ത്രീകൾക്ക് കങ്കണങ്ങളും
മനോഹരമായ കിരീടങ്ങളും അവർ കൊടുത്തി
രുന്നു. 43അപ്പോൾ സ്ത്രീകളുടെ കൂട്ടത്തിൽ
ലൈംഗികപാപങ്ങൾകൊണ്ട് അവശയായ ഒരു
വളോട് 'അവർ അവളോടു കൂടെയും അവൾ
അവരോടുകൂടെയും ലൈംഗികപാപങ്ങൾ തുട
ർന്നും ചെയ്യുമോ?' എന്നു ഞാൻ ചോദിച്ചു.
44പക്ഷേ ഒരു വേശ്യയുടെ അടുത്തേക്കെന്ന
പോലെ അവർ പിന്നെയും അവളുടെയടു
ത്തേക്കു ചെന്നുകൊണ്ടേയിരുന്നു. അതെ, കാമാ
സക്തരായ ഒഹൊലായുടെയും ഒഹൊലീബാ
യുടെയും അടുത്ത് അവർ വീണ്ടും വീണ്ടും
ചെന്നുകൊണ്ടിരുന്നു.
45"പക്ഷേ നീതിമാന്മാർ അവരെ കുറ്റവാളിക
ളെന്നു വിധിക്കും. ആ സ്ത്രീകൾ വ്യഭിചാരവും
കൊലപാതകവും ചെയ്തിട്ടുണ്ടെന്ന് അവർ
വിധിക്കും. എന്തുകൊണ്ടെന്നാൽ ഒഹൊലായും
ഒഹൊലീബായും വ്യഭിചാരപാപം ചെയ്തി
ട്ടുണ്ട്. അവർ കൊന്നവരുടെ ചോര ഇപ്പോഴും
അവരുടെ കൈകളിൽ പുരണ്ടിട്ടുമുണ്ട്!"
46എൻെറ യജമാനനായ യഹോവ ഈ
കാര്യങ്ങൾ പറഞ്ഞു, "ജനത്തെ കൂട്ടിവരുത്തുക.
ഒഹൊലായെയും ഒഹൊലീബായെയും അവർ
ശിക്ഷിക്കട്ടെ. ആ രണ്ടു സ്ത്രീകളെയും ആ
ആൾക്കൂട്ടം ശിക്ഷിക്കയും നിന്ദിക്കയും ചെയ്തു
കൊള്ളും. 47ആ ആൾക്കൂട്ടം അവരെ കല്ലെറിയു
കയും കൊല്ലുകയും ചെയ്യും. പിന്നെ അവരുടെ
വാളുകൾകൊണ്ട് ആൾക്കൂട്ടം സ്ത്രീകളെ തുണ്ടം
തുണ്ടമായി അരിയും. അവർ സ്ത്രീകളുടെ
കുഞ്ഞുങ്ങളെ കൊല്ലുകയും അവരുടെ വീടു
കൾ കത്തിക്കുകയും ചെയ്യും. 48അത്തരത്തിൽ
ഈ ദേശത്തു ഞാൻ വിഷയലമ്പടത്വം അവസാ
നിപ്പിക്കും. നിങ്ങൾ ചെയ്തിരിക്കുന്ന നാണം
കെട്ടപ്രവൃത്തികൾ ചെയ്തുപോകരുതെന്ന്
മറ്റുള്ള സ്ത്രീകളെ മുഴുവൻ ഞാൻ താക്കീതും
ചെയ്യും. 49നിങ്ങളുടെ വിഷയലമ്പടത്വത്തിന്
അവർ നിങ്ങളെ ശിക്ഷിക്കും. നിങ്ങളുടെ വ്യാജ
വിഗ്രഹങ്ങളെ ആരാധിച്ചതിന് നിങ്ങൾ ശിക്ഷി
ക്കപ്പെടും. അപ്പോൾ നിങ്ങളറിയും ഞാനാണ്
യജമാനനും യഹോവയും എന്ന്."

### പാത്രവും ഇറച്ചിയും

24 പ്രവാസത്തിൻെറ ഒമ്പതാമാണ്ട് പത്താം
മാസം പത്താം തീയതി എൻെറ യജമാന
നായ യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു, 2"മനുഷ്യപുത്രാ, ഇന്ന
ത്തെ തീയതിയും കൂടെ ഈ കുറിപ്പും എഴുതിവ
യ്ക്കുക, 'ഇന്നേ ദിവസം ബാബിലോണിലെ
രാജാവ് യെരൂശലേം വളഞ്ഞു.' 3നിഷേധിക
ളായ യിസ്രായേലിനോട് ഈ കഥ പറയുക.
അവരോട് ഈ കാര്യങ്ങൾ പറയുക. 'എൻെറ
യജമാനനായ യഹോവ പറയുന്നു:
"'പാത്രം അടുപ്പത്തു വയ്ക്കുക. അടുപ്പത്തു
വെച്ച പാത്രത്തിൽ വെള്ളമൊഴിക്കുക.
4അതിൽ മാംസക്കഷണങ്ങൾ ഇടുക. തുടക
ളും തോളുകളും അങ്ങനെ എല്ലാ നല്ല മാംസക്ക
ഷണങ്ങളും അതിലിടുക. ഏറ്റവുംനല്ല എല്ലു
കൾ കൊണ്ട് പാത്രം നിറയ്ക്കുക.
5ഏറ്റവും നല്ല ചെമ്മരിയാടിനെ എടുക്കുക
എല്ലുകൾ കലത്തിൻെറ അടിയിലിട്ട് മാംസം
വേവിക്കുക. എല്ലുകളുംകൂടി വേവുംവരെ ചാറ്
തിളപ്പിക്കുക!'
6"അതുകൊണ്ട് എൻെറ യജമാനനായ
യഹോവ പറയുന്നു, 'യെരൂശലേമിന് അയ്യോ
കഷ്ടം തന്നെ! കൊലയാളികളുടെ നഗരത്തിന്
അയ്യോ കഷ്ടം തന്നെ! ക്ലാവുപിടിച്ച്, ക്ലാവ്
അതിൽത്തന്നെ പറ്റിയിരിക്കുന്ന ഒരു പാത്രം
പോലെയാണ് യെരൂശലേം. മാംസക്കഷണങ്ങള
ത്രയും ഓരോന്നായി പാത്രത്തിൽനിന്ന് പുറ
ത്തെടുക്കുക! പ്രത്യേകമായി തെരഞ്ഞെടു
ക്കാതെ എല്ലാ കഷണങ്ങളും പുറത്തെടുക്കണം.
7തുരുമ്പെടുത്ത ഒരു പാത്രം പോലെയാണ്
യെരൂശലേം. യെരൂശലേം വീഴ്ത്തിയ രക്തം
ഇപ്പോഴും അവിടെയുണ്ട്! വെറുംപാറമേലാ
ണല്ലോ അവൾ ചോരവീഴ്ത്തിയത്! അവൾ
ചോര നിലത്തൊഴിക്കുകയും അത് പൊടിയിട്ടു
മൂടുകയും ചെയ്തില്ല.
8അവളുടെ ചോര മൂടിപ്പോകാതിരിക്കാൻ
വേണ്ടി അതു ഞാൻ വെറുംപാറമേൽ വെച്ചു.
ഞാൻ അങ്ങനെ ചെയ്തത് നിരപരാധികളെ
കൊന്ന അവളോടു ജനം പ്രതികാരം ചെയ്യുന്ന
തിനും അവളെ ശിക്ഷിക്കുന്നതിനുംവേണ്ടി
ത്തന്നെ.'
9"അതുകൊണ്ട് എൻെറ യജമാനനായ
യഹോവ പറയുന്നു, 'കൊലയാളികളുടെ ആ
നഗരത്തിന് അയ്യോ കഷ്ടം തന്നെ! തീ ആളിക്കു
ന്നതിനുവേണ്ടി ഞാൻ എമ്പാടും വിറകു കൂമ്പാ
രം കൂട്ടും.
10പാത്രത്തിനടിയിൽ ധാരാളം വിറകിടുക.
തീ കൊളുത്തുക. മാംസം നന്നായിവേവിക്കുക!
സുഗന്ധവ്യഞ്ജനങ്ങൾ ചേർത്തിളക്കുക.
അസ്ഥികൾ എരിഞ്ഞു പോകട്ടെ.
11പിന്നെ, വെറുംപാത്രം അതുണ്ടാക്കപ്പെട്ട
വെങ്കലം ചുട്ടുപഴുക്കുംവരെ അടുപ്പിൽ ഇരി
ക്കട്ടെ. അപ്പോൾ അതിലുള്ള മാലിന്യം ഉരുകി
പ്പോവുകയും അതി ലെ ക്ലാവ് ഇല്ലാതാവുകയും
ചെയ്യും.
12"പാടുപെട്ടാലും യെരൂശലേമിനെ ശുദ്ധീ
കരിക്കാനാവില്ല. അവളുടെ കട്ടിപിടിച്ച ക്ലാവ്
കടുപ്പമേറിയതാണ്-തീയ്ക്കുമാത്രമേ അതിനെ
നീക്കം ചെയ്യാനാവൂ.
13"നീ എന്നോടു പാപം ചെയ്യുകയും പാപം
കൊണ്ട് കറ പുരളുകയും ചെയ്തു. നിന്നെ
കഴുകി വൃത്തിയാക്കണമെന്ന് എനിക്കുണ്ടായി
രുന്നു. പക്ഷേ കറകൾ ഇളകിപ്പോന്നില്ല.
എൻെറ പൊള്ളുന്ന കോപം നിന്നോടു തീർക്കും
വരെ നിന്നെ കഴുകാൻ ഞാൻ ഒരുമ്പെടുക
യില്ല!

---

**എൻെറ തൈലം** പുരോഹിതന്മാരെയും ദൈവാലയ
ത്തിലെ സാധനങ്ങളെയും ശുദ്ധീകരിക്കാനുപയോ
ഗിക്കുന്ന വിശിഷ്ടതൈലം. പുറ. 30:22-33.

14“ഞാനാകുന്നു യഹോവ. നിനക്കുള്ള ശിക്ഷ
വരുമെന്ന് ഞാൻ പറഞ്ഞു. അത് ഞാൻ വരുത്തു
കയും ചെയ്യും. ശിക്ഷ ഞാൻ തടയുകയില്ല.
നിന്നോടു ഞാൻ സഹതപിക്കുകയുമില്ല. നീ
ചെയ്ത ചീത്തത്തരങ്ങൾക്ക് ഞാൻ നിന്നെ
ശിക്ഷിക്കും.' എന്റെ യജമാനനായ യഹോവ
ആ കാര്യങ്ങൾ പറഞ്ഞു.”

### യെഹെസ്കേലിന്റെ ഭാര്യയുടെ മരണം

15അപ്പോൾ യഹോവയുടെ അരുളപ്പാട് എനി
ക്കുണ്ടായി. അവൻ പറഞ്ഞു. 16“മനുഷ്യപുത്രാ,
നീ നിന്റെ ഭാര്യയെ അത്യധികം സ്നേഹിക്കു
ന്നുണ്ട്. പക്ഷേ അവളെ ഞാൻ നിന്നിൽനിന്ന്
എടുത്തു മാറ്റുവാൻ പോകയാണ്. നിന്റെ ഭാര്യ
പെട്ടെന്നു മരിച്ചുപോകും. പക്ഷേ നീ നിന്റെ
ദു:ഖം പുറത്തുകാട്ടരുത്. നീ കരയുന്നത് ഉറക്കെ
യാവരുത്. നിന്റെ കണ്ണുനീർ നിലത്തു വീഴ
രുത്. 17പക്ഷേ നിന്റെ തേങ്ങലുകൾ നിശ്ശബ്ദ
മായിരിക്കണം. മരിച്ചുപോയ ഭാര്യയ്ക്കുവേണ്ടി
നീ ഉറക്കെ കരയരുത്. സാധാരണ ഇടാറുള്ള
ഉടുപ്പുകളേ നീ ഇടാവൂ. തലപ്പാവും ചെരിപ്പുക
ളും അണിയുക. ദു:ഖം കാട്ടുന്നതിനുവേണ്ടി
നിന്റെ മീശ മറയ്ക്കരുത്. ഒരാൾ മരിച്ചാൽ
ആളുകൾ സാധാരണകഴിക്കാറുള്ള ഭക്ഷണം
കഴിക്കയുമരുത്.”

18ദൈവം എന്നോടരുളിച്ചെയ്തത് പിറ്റേന്നു
രാവിലെ ഞാൻ ജനത്തോടു പറഞ്ഞു. അന്നു
വൈകുന്നേരം എന്റെ ഭാര്യ മരിച്ചു. അതിന
ടുത്തദിവസം രാവിലെ ദൈവം കല്പിച്ചതു
പോലെ ഞാൻ ചെയ്തു. 19അപ്പോൾ “നീ
ഇങ്ങനെയെല്ലാം ചെയ്യുന്നതെന്ത്? ഇതിന്റെ
അർത്ഥമെന്ത്?” എന്നു ജനം എന്നോടു ചോദി
ച്ചു.

20അതിന് അവരോടു ഞാൻ പറഞ്ഞു,
“യഹോവയുടെ അരുളപ്പാട് എനിക്കുണ്ടായി.
അവൻ എന്നോട്, 21യിസ്രായേൽഗൃഹത്തോടു
സംസാരിക്കുക എന്നു പറഞ്ഞു. എന്റെ യജ
മാനനായ യഹോവ പറഞ്ഞു, 'നോക്കുക,
എന്റെ വിശുദ്ധസ്ഥലം ഞാൻ മലിനമാക്കും.
ആ മന്ദിരത്തെച്ചൊല്ലി നിങ്ങൾ അഹങ്കരിക്കു
കയും അതിനെ സ്തുതിച്ച് ഗീതങ്ങൾ ആല
പിക്കുകയും ചെയ്യുന്നു. അതിന്റെ ദർശനം
നിങ്ങൾ ആഗ്രഹിക്കുന്നു. സത്യമായും ആ മന്ദിര
ത്തെ നിങ്ങൾ സ്നേഹിക്കുന്നു. പക്ഷേ ആ
മന്ദിരത്തെ ഞാൻ മലിനമാക്കും. നിങ്ങൾ
ബാക്കിയാക്കിയ നിങ്ങളുടെ മക്കൾ യുദ്ധത്തിൽ
കൊല്ലപ്പെടുകയും ചെയ്യും. 22പക്ഷേ എന്റെ
മരിച്ചുപോയ ഭാര്യയ്ക്കുവേണ്ടി ഞാൻ ചെയ്ത
തൊക്കെത്തന്നെ നിങ്ങളുംചെയ്യും. ദു:ഖം
കാണിക്കാൻ വേണ്ടി നിങ്ങൾ നിങ്ങളുടെ മീശ
മറയ്ക്കില്ല. ഒരാൾ മരിച്ചാൽ ആളുകൾ സാധാ
രണ കഴിക്കാറുള്ള ഭക്ഷണം നിങ്ങൾ കഴിക്ക
യില്ല. 23നിങ്ങൾ നിങ്ങളുടെ തലപ്പാവുകളും
ചെരിപ്പുകളും അണിയും. നിങ്ങളുടെ ദു:ഖം
നിങ്ങൾ പുറത്തുകാട്ടുകയില്ല. നിങ്ങൾ കരയു
കയില്ല. പക്ഷേ നിങ്ങളുടെ പാപങ്ങൾ കാരണം
നിങ്ങൾ ക്ഷയിച്ചുപോവും. നിങ്ങൾ ശബ്ദ
മുണ്ടാക്കാതെ അന്യോന്യം തേങ്ങും. 24അങ്ങനെ
യെഹെസ്കേൽ നിങ്ങൾക്ക് ഒരു ദൃഷ്ടാന്തമാ
യിരിക്കും. അവൻ ചെയ്ത അതേ കാര്യങ്ങൾ
മുഴുവനായി നിങ്ങളുംചെയ്യും. ആ ശിക്ഷ
യ്ക്കുള്ള സമയംവരും. അപ്പോൾ നിങ്ങൾ അറി
യും ഞാനാണ് യഹോവ എന്ന്.'”

25-26“മനുഷ്യപുത്രാ, ആ രക്ഷാസങ്കേതം ജന
ത്തിൽനിന്ന് ഞാൻ എടുത്തുമാറ്റും. ആ മനോ
ഹരമായ സ്ഥലം അവരെ ആഹ്ലാദിപ്പിക്കുന്നു.
ആ സ്ഥലം ദർശിക്കാൻ അവർ ആഗ്രഹിക്കുന്നു.
സത്യമായും ആ സ്ഥലത്തെ അവർ സ്നേഹി
ക്കുന്നു. പക്ഷേ ആ സമയം ആ നഗരത്തെയും
അവരുടെ മക്കളെയും ഞാൻ ജനത്തിൽനിന്ന്
എടുത്തുമാറ്റും. രക്ഷപ്പെടുന്നവരിൽ ഒരുവൻ
യെരൂശലേമിനെപ്പറ്റിയുള്ള ദുർവാർത്തയു
മായി നിന്റെ അടുക്കൽ വരും. 27അപ്പോൾ
അവനോടു സംസാരിക്കാൻ നിനക്കുകഴിയും.
പിന്നെ നീ അധികം നിശ്ശബ്ദനായിരിക്കയില്ല.
അങ്ങനെ നീ അവർക്ക് ഒരു ദൃഷ്ടാന്തമായിരി
ക്കും. അപ്പോൾ അവരറിയും ഞാനാണ്
യഹോവ എന്ന്.”

### അമ്മോനിനെതിരെയുള്ള പ്രവചനം

25 യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു. 2“മനുഷ്യ
പുത്രാ, അമ്മോന്യരുടെ നേരെ നോക്കി എനി
ക്കുവേണ്ടി അവർക്കെതിരെ പ്രവചിക്കുക.
അമ്മോന്യരോടു പറയുക, 'എന്റെ യജമാന
നായ യഹോവയുടെ അരുളപ്പാട് ശ്രദ്ധിച്ചു
കേൾക്കുക! 3എന്റെ യജമാനനായ യഹോവ
പറയുന്നു, എന്റെ വിശുദ്ധദൈവാലയം മലിന
മാക്കിയപ്പോൾ നിങ്ങൾ ആഹ്ലാദിച്ചു. യിസ്രാ
യേൽദേശം ശൂന്യമാക്കപ്പെട്ടപ്പോഴും യെഹൂദ
ക്കാർ പ്രവാസികളായപ്പോഴും നിങ്ങൾ ആഹ്ലാ
ദിച്ചു. 4ആയതിനാൽ നിങ്ങളെ ഞാൻ കിഴക്കു
നിന്നുള്ളവർക്കു കൊടുക്കും. അവർ നിങ്ങളുടെ
ദേശം കയ്യടക്കുകയും അവിടെ അവരുടെ സൈ
ന്യം കൂടാരങ്ങളടിക്കുകയും ചെയ്യും. അവർ
നിങ്ങളുടെ നടുക്കുജീവിക്കും. അവർ നിങ്ങ
ളുടെ ഫലങ്ങൾ തിന്നുകയും നിങ്ങളുടെ പാൽ
കുടിക്കുകയും ചെയ്യും.

5“ഞാൻ രബ്ബയെ ഒട്ടകങ്ങൾക്കുള്ള മേച്ചിൽ
സ്ഥലവും അമ്മോനെ ആടുകളുടെ മേച്ചിൽപ്പു
റവുമാക്കും. അപ്പോൾ നിങ്ങളറിയും ഞാനാണ്
യഹോവ എന്ന്. 6യഹോവ പറയുന്നു, യിസ്രാ
യേലിന്റെ വിനാശത്തിൽ നിങ്ങൾ ആഹ്ലാദി
ച്ചു. നിങ്ങൾ കൈകൊട്ടിയും നിലത്തു ചവി
ട്ടിയും തിമിർത്തു. യിസ്രായേൽദേശത്തെ
നിങ്ങൾ പുച്ഛരിച്ചു രസിച്ചു. 7അതുകൊണ്ട്
നിങ്ങളെ ഞാൻ ശിക്ഷിക്കും. നിങ്ങൾ യുദ്ധ
ത്തിൽ സൈന്യം കവരാറുള്ളവിലപിടിച്ച
വസ്തുക്കൾപോലെ ആയിത്തീരും. നിങ്ങളെ
ഞാൻ മറ്റു രാജ്യങ്ങളിൽനിന്നും വേർപെടുത്തും.
വിദൂരദേശങ്ങളിൽ നിങ്ങൾ മരിക്കും. നിങ്ങ
ളുടെ രാജ്യത്തെ ഞാൻ നശിപ്പിക്കും. അപ്പോൾ
ഞാനാണ് യഹോവ എന്ന് നിങ്ങളറിയും.'”

### മോവാബിനും സേയീരിനും എതിരെയുള്ള പ്രവചനം

8എന്റെ യജമാനനായ യഹോവ പറയുന്നു,
“മോവാബും സേയീരും പറയുന്നു, 'നോക്കൂ,
യെഹൂദാഗൃഹം മറ്റേതു രാഷ്ട്രവും പോലെ
തന്നെയേ ഉള്ളൂ' എന്ന്. 9മോവാബിന്റെ പാർ
ശ്വം ഞാൻ തുറന്നിടും- അതിന്റെ അതിർത്തി
കളിൽ തേജസ്സോടെ ഇരിക്കുന്ന ബേത്ത്-യെശീ
മോത്ത്, ബാൽ- മെയോൻ, കിര്യഥയീം എന്നീ
നഗരങ്ങളെ ഞാൻ എടുത്തുകളയും. 10എന്നിട്ട്
മോവാബിനെ ഞാൻ അമ്മോൻകാരോടൊപ്പം
കിഴക്കുള്ളവർക്കു കൊടുക്കും. നിങ്ങളുടെ ദേശം
അവർക്കു കിട്ടും. അമ്മോന്യരെ ഞാൻ നശി

പ്പിക്കും. അമ്മോന്യരെ അപ്പോൾ എല്ലാവരും
മറക്കും. 11അങ്ങനെ മോവാബിനെ ഞാൻ
ശിക്ഷിക്കും. അപ്പോൾ ഞാനാണ് യഹോവ
എന്ന അവരറിയും."

### ഏദോമിനെതിരെയുള്ള പ്രവചനം

12എന്റെ യജമാനനായ യഹോവ പറയു
ന്നു, "ഏദോമിലെ ജനം യെഹൂദാകുടുംബ
ത്തിനു നേർക്കു തിരിയുകയും പകരംവീട്ടു
കയും ചെയ്തു. അവരോടു പ്രതികാരം ചെയ്ത
തിനാൽ ഏദോമിലെ ജനം കുറ്റവാളികളാണ്."
13അതുകൊണ്ട് എന്റെ യജമാനനായ യഹോവ
പറയുന്നു, "ഏദോമിനെ ഞാൻ ശിക്ഷിക്കും.
ഏദോമിലെ മനുഷ്യരെയും മൃഗങ്ങളെയും ഞാൻ
മുടിക്കും. തേമാൻ മുതൽ ദേദാൻ വരെയുള്ള
ഏദോംദേശത്തെ മുഴുവനേ ഞാൻ ശൂന്യമാ
ക്കും. ഏദോമിലെ ജനം യുദ്ധത്തിൽ കൊല്ലപ്പെ
ടും. 14എന്റെ ജനമായ യിസ്രായേലിനെക്കൊ
ണ്ട് ഏദോമിനോടു ഞാൻ പകരംവീട്ടും. ഏദോ
മിനോടുള്ള എന്റെ കോപവും ക്രോധവും
അങ്ങനെ യിസ്രായേല്യർ പ്രകടിപ്പിക്കും.
ഞാനാണു പ്രതികാരം നിർവ്വഹിച്ചതെന്ന് അ
പ്പോൾ ഏദോമിലെ ജനം അറിയും." എന്റെ
യജമാനനായ യഹോവ ഈ കാര്യങ്ങൾ പറ
ഞ്ഞു.

### ഫെലിസ്ത്യർക്കെതിരെയുള്ള പ്രവചനം

15എന്റെ യജമാനനായ യഹോവ പറയു
ന്നു, "ഫെലിസ്ത്യർ പ്രതികാരം ചെയ്തു.
അവർ അതീവക്രൂരന്മാരും വിദ്വേഷികളുമായി
രുന്നു. എന്റെജനത്തെ നശിപ്പിക്കാൻ എക്കാല
വും നിലനിൽക്കുന്ന പക അവർ ഉള്ളിൽ വച്ചു
കൊണ്ടുനടന്നു. 16അതുകൊണ്ട് എന്റെ യജമാ
നനായ യഹോവ പറഞ്ഞു, "ഫെലിസ്ത്യരെ
ഞാൻ ശിക്ഷിക്കും. അതെ, ക്രേത്യയിൽ നിന്നുള്ള
കുടിയേറ്റക്കാരെ ഞാൻ നശിപ്പിക്കും. കടൽത്തീ
രവാസികളിൽ അവശേഷിക്കുന്നവരെ ഞാൻ
അപ്പാടെ കൊന്നുമുടിക്കും. 17അവരോടു ഞാൻ
വലിയ പ്രതികാരം ചെയ്യും. അവരെ ഒരു പാഠം
പഠിപ്പിക്കാൻ എന്റെ കോപത്തെ ഞാൻ അനു
വദിക്കും. ഞാനവരോടു പ്രതികാരം നിർവ്വ
ഹിക്കുമ്പോൾ അവരറിയും ഞാനാണ്
യഹോവ എന്ന്!"

### ടൈറിനെപ്പറ്റി ദു:ഖസന്ദേശം

26 പ്രവാസത്തിന്റെ പതിനൊന്നാംവർഷം
മാസത്തിലെ ഒന്നാംതീയതി യഹോവ
യുടെ വചനം എന്നിലേക്കു വന്നു. അവൻ
പറഞ്ഞു, 2"മനുഷ്യപുത്രാ, യെരൂശലേമിനെ
ടൈർ പരിഹസിച്ചു. ടൈർ ആഹ്ലാദത്തോടെ
പറഞ്ഞു, 'ആഹാ! ജനങ്ങളെ സംരക്ഷിക്കുന്ന
നഗരകവാടമായിരിക്കുന്ന യെരൂശലേം തകർക്ക
പ്പെട്ടിരിക്കുന്നു! നഗരകവാടം എനിക്കായി തുറ
ന്നിരിക്കുന്നു. നഗരം(യെരൂശലേം) നശിപ്പിക്ക
പ്പെട്ടിരിക്കുന്നതിനാൽ എനിക്കതിൽനിന്നും
വിലപിടിച്ച വസ്തുക്കൾ സമൃദ്ധമായി കിട്ടും!
3അതിനാൽ, എന്റെ യജമാനനായ യഹോവ
പറയുന്നു: "ടൈറേ, ഞാൻ നിനക്കെതിരായിരി
ക്കുന്നു! അനേകംരാഷ്ട്രങ്ങളെ ഞാൻ നിന
ക്കെതിരെ യുദ്ധത്തിനു കൊണ്ടുവരും. കടൽപ്പു
റത്ത് തിരമാലകളെത്തുമ്പോലെ അവർ പിന്നെ
യും പിന്നെയും വരും."
4ദൈവം പറഞ്ഞു, "ആ ശത്രുക്കൾ ടൈറിന്റെ
മതിലുകൾ നശിപ്പിക്കുകയും അവളുടെ ഗോ
പുരങ്ങൾ തകർക്കുകയും ചെയ്യും. അവളുടെ
മണ്ണിലെ മേൽമണ്ണു മുഴുവനും ഞാൻ വടിച്ചുക
ളയും. ടൈറിനെ ഞാനൊരു മൊട്ടപ്പാറയാക്കും.
5ടൈർ, സമുദ്രമദ്ധ്യത്തിൽ ജനം വലവിരി
ച്ചുണക്കുന്ന നിരപ്പായ ഒരു സ്ഥലമായിത്തീരും.
ഞാൻ പറഞ്ഞിരിക്കുന്നതിനാൽ അതു സംഭ
വിക്കും!" രാഷ്ട്രങ്ങൾക്ക് ടൈർഭടന്മാർ യുദ്ധ
ത്തിൽ കവർന്നെടുക്കുന്ന വിലപിടിച്ചവസ്തു
പോലെയായിത്തീരും. 6വൻകരയിലുള്ള അവ
ളുടെ പുത്രിമാർ യുദ്ധത്തിൽ കൊല്ലപ്പെടും.
അപ്പോൾ, ഞാനാണു യഹോവയെന്ന് അവർ
അറിയും."

### നെബൂഖദ്നേസർ ടൈറിനെ ആക്രമിക്കും

7എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, "ടൈറിനെതിരെ ഞാൻ വടക്കു
നിന്നും ഒരു ശത്രുവിനെ കൊണ്ടുവരും. ബാബി
ലോണിലെ മഹാരാജാവായ നെബൂഖദ്നേസ
രാണ് ആ ശത്രു! അവൻ വലിയൊരു സൈന്യ
ത്തെ കൊണ്ടുവരും. കുതിരകളും തേരുകളും
കുതിരപ്പടയാളികളും അനേകമനേകം മറ്റു ഭട
ന്മാരും ഉണ്ടായിരിക്കും. വ്യത്യസ്തരാജ്യങ്ങളിൽ
നിന്നുള്ളവരായിരിക്കും ആ ഭടന്മാർ. 8വൻകരയി
ലുള്ള നിന്റെ പുത്രിമാരെ നെബൂഖദ്നേസർ
വധിക്കും. നിന്റെ നഗരത്തെ ആക്രമിക്കാൻ
അവർ ബലമുള്ള മതിൽ കെട്ടും. നിന്റെ നഗര
ത്തിനുചുറ്റും അവൻ ഒരു ഉപരോധക്കൂന നിർ
മ്മിക്കുകയും ഒരു പ്രതിരോധക്കോട്ട തന്റെ
ഭടന്മാർക്ക് പ്രതിരോധത്തിനായി ഉയർത്തുക
യും ചെയ്യും. 9നിന്റെ മതിലുകൾ പൊളിക്കാൻ
അവൻ ഇടിക്കട്ടകൾ കൊണ്ടുവരും. കോടാലിക
ൾകൊണ്ട് അവൻ നിന്റെ ഗോപുരങ്ങൾ തക
ർക്കും. 10അവരുടെ കുതിരകൾ, അവയുടെ
കാലിലെ പൊടികൊണ്ട് നിങ്ങളെ മൂടാൻ
പോന്നത്രയുണ്ടാകും. ബാബിലോൺരാജാവ്
നിന്റെ നഗരകവാടങ്ങളിലൂടെ നഗരത്തിലേ
ക്കു കടക്കുമ്പോൾ കുതിരപ്പടയാളികളുടെയും
വണ്ടികളുടെയും തേരുകളുടെയും ശബ്ദംകൊ
ണ്ട് നിന്റെ മതിലുകൾ വിറയ്ക്കും. അതെ,
അവർ നിന്റെ നഗരത്തിലേക്കു പ്രവേശിക്കും.
എന്തെന്നാൽ അതിന്റെ മതിലുകൾ തകർക്ക
പ്പെടും. 11ബാബിലോൺരാജാവ് നിന്റെ നഗര
ത്തിലൂടെ കുതിരപ്പുറത്തേറി വരും. അവന്റെ
കുതിരകളുടെ കുളമ്പുകൾ നിന്റെ തെരുവുക
ളിൽ ആഞ്ഞുപതിക്കും. നിന്റെ ജനത്തെ
അവൻ വാളുകൾ കൊണ്ടു വധിക്കും. നിന്റെ
നഗരത്തിലെ ബലമുള്ള തൂണുകൾ നിലംപതി
ക്കും. 12നിന്റെ സമ്പത്ത് നെബൂഖദ്നേസരി
ന്റെ ഭടന്മാർ കവർന്നു കൊണ്ടുപോകും. നീ
വിൽക്കാനിരിക്കുന്ന വസ്തുക്കൾ അപഹരിക്ക
പ്പെടും. നിന്റെ മതിലുകളും പ്രസന്നഗൃഹ
ങ്ങളും അവർ തകർക്കും. സകലതും-നിന്റെ
കല്ലും തടിയും കരിങ്കല്ലും-അവർ ചവറുപോ
ലെ കടലിലേക്കെറിയും. 13അങ്ങനെ നിന്റെ
ആനന്ദഗീതങ്ങൾ ഞാനവസാനിപ്പിക്കും. ജനം
ഇനിയൊരിക്കലും നിന്റെ വീണ കേൾക്കുക
യില്ല. 14നിന്നെ ഞാൻ ഒരു മൊട്ടപ്പാറയാക്കും.
മീൻവലകൾ വിരിക്കുന്നതിനുള്ള ഒരു സ്ഥലമാ
യിത്തീരും നീ! ഇനി നീ പുനർനിർമ്മിക്കപ്പെ
ടുകയില്ല. എന്തുകൊണ്ടെന്നാൽ, യഹോവയാ
കുന്ന ഞാൻ അരുളിയിരിക്കുന്നു!" എന്റെ യജ
മാനനായ യഹോവ അക്കാര്യങ്ങൾ പറഞ്ഞു.

### മറ്റു രാഷ്ട്രങ്ങൾ ടൈറിനു വേണ്ടി വിലപിക്കും

15എന്റെ യജമാനനായ യഹോവ ടൈറി
നോടു ഇതു പറയുന്നു, "നിന്റെ വീഴ്ചയുടെ
ശബ്ദം കേട്ട് മദ്ധ്യധരണ്യാഴിയുടെ തീരത്തുള്ള
രാജ്യങ്ങൾ വിറയ്ക്കും. നിന്റെയാളുകൾക്കു
മുറിവേൽക്കുകയും അവർ വധിക്കപ്പെടുകയും
ചെയ്യുമ്പോഴാണതു സംഭവിക്കുക. 16അപ്പോൾ
സമുദ്രതീര രാജ്യങ്ങളിലെ സകലനേതാക്കളും
തങ്ങളുടെ സിംഹാസനങ്ങളിൽനിന്നിറങ്ങുക
യും തങ്ങളുടെ വ്യസനം പ്രകടിപ്പിക്കുകയും
ചെയ്യും. അവർ തങ്ങളുടെ അംഗവസ്ത്രങ്ങളും
മനോഹരമായ അലങ്കാരവസ്ത്രങ്ങളും ഊരും.
പിന്നെ അവർ തങ്ങളുടെ വിറയൽ വസ്ത്രമെ
ന്നപോലെ ധരിക്കും. അവർ ഭയന്നുവിറച്ച് തറ
യിലിരിക്കും. നീ എത്ര വേഗത്തിലാണു തകർക്ക
പ്പെട്ടത് എന്നതിൽ അവർ ഞെട്ടും. 17നിന്നെ
പ്പറ്റി അവർ ഈ ശോകഗീതം ആലപിക്കും,
"ടൈറേ, നീയൊരു പ്രസിദ്ധനഗരമായി
രുന്നു. നിന്നിൽ വസിക്കാൻ ജനം കടൽ കടന്നു
മെത്തി. നീ പ്രസിദ്ധയായിരുന്നു, എന്നാലി
പ്പോൾ നശിച്ചിരിക്കുന്നു! നീ സമുദ്രതീരത്തെ
ശക്തയായിരുന്നു. ടൈറും അവളുടെ നിവാസി
കളും അവിടെ വസിക്കുന്നവരിൽ ഭീതി പര
ത്തി.

18ഇപ്പോൾ നിന്റെ വീഴ്ചയുടെ ദിനത്തിൽ
സമുദ്രതീരത്തുള്ള രാജ്യങ്ങൾ ഭയംകൊണ്ടു വിറ
യ്ക്കും. സമുദ്രതീരത്ത് നീ നിരവധി അധിനി
വേശപ്രദേശങ്ങൾ സ്ഥാപിച്ചു. ഇപ്പോൾ
നിന്റെ വിനാശത്തിൽ അവർ അമ്പരക്കുന്നു!'"
19എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, "ടൈറേ, ഞാൻ നിന്നെ നശിപ്പിക്കും.
നീ വയസ്സായ, ശൂന്യമായൊരു നഗരമായിത്തീ
രുകയും ചെയ്യും. ആരും അവിടെവസിക്കുക
യില്ല. സമുദ്രത്തെ ഞാൻ നിന്റെമേൽകൂടി ഒഴു
ക്കും. പെരുവെള്ളം നിന്നെമൂടും. 20നിന്നെ ഞാൻ
ആ അഗാധതയിലേക്കയയ്ക്കും- മരിച്ച വരുടെ
ലോകത്തേക്ക്. നീ പണ്ടു മരിച്ചവരോടു ചേരും.
നിന്നെ ഞാൻ മറ്റെല്ലാ, വൃദ്ധ,ശൂന്യനഗ
രങ്ങളെയും പോലെ താഴേക്കയയ്ക്കും. പാതാള
ത്തിലേക്കു പോകുന്ന മറ്റെല്ലാവരോടുമൊപ്പം
നീ വസിക്കും. പിന്നെ, ആരും നിന്നിൽ വസി
ക്കുകയില്ല. ഇനിയൊരിക്കലും ജീവിക്കുന്നവ
രുടെ ദേശത്തു നീ അറിയപ്പെടില്ല! 21നിനക്കു
സംഭവിച്ചതിൽ അന്യജനതകൾ ഭയപ്പെടും. നീ
അവസാനിക്കും! മനുഷ്യർ നിന്നെ തേടുമെങ്കി
ലും അവരൊരിക്കലും നിന്നെ കണ്ടെത്തുക
യില്ല!" എന്റെ യജമാനനായ യഹോവ പറയു
ന്നതാണിത്.

### ടൈർ-സമുദ്രതീരത്തെ മഹാ വാണിജ്യകേന്ദ്രം

27 യഹോവയുടെ അരുളപ്പാട് വീണ്ടും
എനിക്കുണ്ടായി. അവൻ പറഞ്ഞു, 2"മനു
ഷ്യപുത്രാ, ടൈറിനെപ്പറ്റി ഈ ശോകഗാനം
പാടുക. 3ടൈറിനെപ്പറ്റി ഇക്കാര്യങ്ങൾ പറ
യുക,
"ടൈറേ, നീ സമുദ്രത്തിന്റെ കവാടമാകുന്നു.
നീ അനേകംരാഷ്ട്രങ്ങളുടെ വ്യാപാരിയായി
രുന്നു. തീരത്തുള്ള നിരവധിരാജ്യങ്ങളിലേക്കു
നീ സഞ്ചരിക്കുന്നു.' എന്റെ യജമാനനായ
യഹോവ ഇക്കാര്യങ്ങൾ പറയുന്നു, "'ടൈറേ,
നീ അതിസുന്ദരിയെന്നു സ്വയം കരുതുന്നു. നീ
സൗന്ദര്യസമ്പൂർണ്ണയെന്നു സ്വയം കരുതുന്നു!

4മദ്ധ്യധരണ്യാഴിയുടെ ഹൃദയത്തിലാകുന്നു
നിന്റെ അതിർത്തി. നിന്റെ നിർമ്മാതാക്കൾ
നിന്റെ സൗന്ദര്യം കുറ്റമറ്റതാക്കി.
5നിർമ്മാതാക്കൾ നിന്റെ പലകകൾ സെനീ
ർപർവ്വതത്തിലെ സൈപ്രസ്മരങ്ങൾ കൊണ്ടു
ണ്ടാക്കി. നിന്റെ പായ് മരമുണ്ടാക്കാൻ അവർ
ലെബാനോനിലെ ദേവദാരുമരം ഉപയോഗിച്ചു.
6നിനക്കു തുഴകളുണ്ടാക്കാൻ അവർ ബാശാ
നിലെ ഓക്കുമരങ്ങളുപയോഗിച്ചു. നിന്റെ
മേൽത്തട്ടിലെ മുറികളുണ്ടാക്കാൻ അവർ സൈ
പ്രസിലെ പൈൻമരങ്ങളുപയോഗിച്ചു. ആ
മുറി ആനക്കൊമ്പുകൊണ്ട് അവർ അലങ്കരിച്ചു.
7നിന്റെ കപ്പൽപ്പായ ഉണ്ടാക്കാൻ അവർ
വർണ്ണാഭമായ ഈജിപ്തുലിനൻ ഉപയോഗിക്കു
കയും അതു നിന്റെ കൊടിയായിത്തീരുകയും
ചെയ്തു. നീലയും ചുമപ്പും തുണികളായിരു
ന്നു നിന്റെ ആവരണം. സൈപ്രസ്തീരത്തു
നിന്നുമുള്ളതായിരുന്നു അവ.
8സീദോൻകാരും സർവ്വാദുകാരും നിന്റെ
കപ്പൽ തുഴഞ്ഞു. ടൈറേ, നിന്റെ ജ്ഞാനികളാ
യിരുന്നു നിന്റെ കപ്പലിന്റെ നാവികർ.
9കപ്പലിന്റെ ഓരായമടയ്ക്കുവാൻ ഗെബെ
ലിലെ മൂപ്പന്മാരും ജ്ഞാനികളും കപ്പലിലുണ്ടാ
യിരുന്നു. സമുദ്രത്തിലെ സകലകപ്പലുകളും
നാവികന്മാരും നിന്നോടു കച്ചവടം ചെയ്യാൻ
വന്നു.'
10"പാർസിക്കാരും ലൂദുകാരും പൂതുകാരും
നിന്റെ സൈന്യത്തിലുണ്ടായിരുന്നു. അവർ
നിന്റെ പടയാളികളായിരുന്നു. അവർ തങ്ങ
ളുടെ പരിചകളും ശിരസ്ത്രങ്ങളും നിന്റെ
ചുവരിൽ തൂക്കിയിട്ടു. അവർ നിന്റെ നഗര
ത്തിന് മഹത്വവും തേജസ്സും കൊണ്ടുവന്നു.
11നിന്റെ സൈന്യത്തോടൊപ്പം അർവ്വാദുകാ
രും നിന്റെ നഗരത്തിനുചുറ്റുമുള്ള കോട്ടയിൽ
പാറാവുകാരായിരുന്നു. ഗമ്മാദുകാർ നിന്റെ
ഗോപുരങ്ങളിലായിരുന്നു. നിന്റെ നഗരത്തി
നുചുറ്റുമുള്ള ചുമരുകളിൽ അവർ തങ്ങളുടെ
പരിചകൾ തൂക്കി. നിന്റെ സൗന്ദര്യത്തെ
അവർ സമ്പൂർണ്ണമാക്കി..
12"നിന്റെ സമ്പദ്സമൃദ്ധികൊണ്ട് തർശീശ്
നീയുമായുള്ള കച്ചവടം തുടർന്നു. വെള്ളിയും
ഇരുമ്പും നാകവും ഈയവും ഒക്കെ തന്ന്
നിന്നിൽനിന്നും വസ്തുക്കൾ വാങ്ങി. 13ഗ്രീക്കു
കാരും തുർക്കിക്കാരും കരിങ്കടലിനു ചുറ്റുമുള്ള
ദേശക്കാരും നീയുമായി വ്യാപാരബന്ധം പുല
ർത്തി. നിന്റെ സാധനങ്ങൾക്കു അവർ അടിമ
കളെയും ഓടും പകരം നൽകി. 14തോഗർമ്മാദേ
ശക്കാർ തങ്ങൾ വാങ്ങിയ സാധനങ്ങൾക്ക്
പകരം കുതിരകളെയും തേർക്കുതിരകളെയും
കോവർകഴുതകളെയും നൽകി. 15ദോദാൻകാർ
ക്കും നീയുമായി വ്യാപാരബന്ധം ഉണ്ടായി
രുന്നു. നീ നിന്റെ വസ്തുക്കൾ നിരവധിസ്ഥ
ലങ്ങളിൽ വിറ്റു. ജനം ആനക്കൊമ്പും കരിന്താ
ളിത്തടിയും നിനക്കുപകരംതന്നു. 16നിനക്കു
നിരവധി നല്ല സാധനങ്ങളുള്ളതിനാൽ ആരാം
നീയുമായി കച്ചവടം നടത്തി, മരതകവും
ചുകപ്പു തുണിയുംനേർത്ത ചിത്രത്തുണികളും
നേർത്ത ലിനനും പവിഴവും പത്മരാഗവും
അവർ വ്യാപാരം നടത്തി.
17"യെഹൂദക്കാരും യിസ്രായേൽദേശക്കാരും
നീയുമായി വ്യാപാരം നടത്തി. നിന്നിൽനി
ന്നും വാങ്ങിയ സാധനങ്ങൾക്ക് അവർ ഗോത
മ്പും ഒലീവും ആദ്യത്തെ അത്തിപ്പഴവും തേനും
തൈലവും സുഗന്ധതൈലവും നൽകി. 18ദമ

സ്ക്കസ് നല്ലൊരു ഉപഭോക്താവായിരുന്നു.
നിന്റെ നിരവധി മഹദ്വസ്തുക്കളും അവർ
കച്ചവടം നടത്തി. ആ സാധനങ്ങൾക്കായി
അവർ ഹെൽബോനിലെ വീഞ്ഞും വെള്ളക്ക
മ്പിളിയും പകരം തന്നു. 19നീ വിറ്റസാധനങ്ങ
ൾക്കു പകരമായി വേദാനും യാവാനും ഊസാ
ലിലെ നൂലും വാർപ്പിരുമ്പും ലവംഗവും കരി
മ്പും തന്നു. 20ദേദാനും നല്ല വാണിജ്യം നടത്തി.
ജീനിത്തുണിയുണ്ടാക്കാനുള്ള വസ്തു അവർ
നിനക്കു നൽകി. 21അറബ്യയും സകലകേദാർ
നേതാക്കളും ചെമ്മരിയാടുകളെയും ആണാടു
കളെയും കോലാടുകളെയും നിന്റെ സാധന
ങ്ങൾക്കു പകരംതന്നു. 22ശേബയിലെയും രമയി
ലെയും വ്യാപാരികൾ നീയുമായി കച്ചവടം
നടത്തി. എല്ലാത്തരം മികച്ച സുഗന്ധവ്യഞ്ജ
നങ്ങളും അമൂല്യരത്നങ്ങളും സ്വർണ്ണവും അവർ
നിന്റെ സാധനങ്ങൾക്കു പകരംനൽകി. 23ഹാ
രാനും കൽനെയും ഏദെനും ശേബയിലെയും
അശ്ശൂരിലെയും കിൽമദിലെയും വ്യപാരികളും
നീയുമായി വ്യാപാരം നടത്തി. 24മികച്ച തുണി
കളും നീലനിറവും ചിത്രത്തുന്നലുമുള്ള തുണി
കളും പലനിറങ്ങളിലുള്ള വിലപിടിച്ച പരവ
താനികളും നിറച്ചു നന്നായി ചരടുകൊണ്ടു
കെട്ടിയ ഭാണ്ഡങ്ങളും അവർ നൽകി. ഇതൊ
ക്കെയാണ് അവർ നിങ്ങളുമായി വ്യാപാരം നട
ത്തിയ സാധനങ്ങൾ. 25നീ വിറ്റസാധനങ്ങൾ
തർശീശിലെ കപ്പലുകൾ കൊണ്ടുപോയി.

"ടൈറേ, നീ അത്തരം ചരക്കുകപ്പലിലൊന്നി
നെപ്പോലെയാകുന്നു. നിരവധിസമ്പത്തുമായി
നീ കടലിലൂടെ പോകുന്നു.

26നിന്റെ തുഴച്ചിൽക്കാർ നിന്നെ അഗാധ
സമുദ്രത്തിലേക്കു നയിച്ചു. പക്ഷേ അതിശക്ത
മായൊരു കിഴക്കൻകാറ്റ് സമുദ്രമദ്ധ്യത്തിൽവച്ചു
നിന്നെ തകർക്കും.

27നിന്റെ സമ്പത്തു മുഴുവനും കടലിൽ ചിത
റുകയും ചെയ്യും. നീ കൊടുക്കുകയും വാങ്ങു
കയും ചെയ്യുന്ന സകലസമ്പത്തും കടലി
ലേക്കു ചിതറിവീഴും. നാവികരും അമരക്കാരും
നിന്റെ കപ്പലിന്റെ പലകകളുടെ വിടവട
യ്ക്കുന്നവരുമടക്കം സകല കപ്പൽജോലിക്കാരും
കടലിലേക്കു ചിതറിവീഴും. നിന്റെ കച്ചവട
ക്കാരും ഭടന്മാരും നിന്റെ കൂടെയുണ്ടായിരുന്ന
സകലരും കടലിൽ മുങ്ങിപ്പോകും. നീ നശിപ്പി
ക്കപ്പെടുന്ന ദിവസമാണതു സംഭവിക്കുക!

28"നിന്റെ വ്യാപാരികളെ നീ വിദൂരങ്ങളി
ലേക്കയച്ചു. നിന്റെ അമരക്കാരുടെ നിലവിളി
കേട്ട് ആ സ്ഥലങ്ങൾ ഭയന്നു വിറയ്ക്കും!

29തുഴക്കാരെല്ലാം അവരുടെ കപ്പലിൽനിന്നു
ചാടും. നാവികരും അമരക്കാരും കരയിൽ
നിൽക്കും.

30അവർ നിന്നെപ്പറ്റി വളരെ പരിതപിക്കും.
നിനക്കായി അവർ വല്ലാതെ കരയുകയും കണ്ണീ
രൊഴുക്കുകയും ചെയ്യും. അവർ തങ്ങളുടെ തല
യിൽ പൊടിയിടുകയും ചാരത്തിൽ കിടന്നു
രുളുകയും ചെയ്യും.

31നിനക്കായി അവർ സ്വന്തം തല മുണ്ഡനം
ചെയ്യും. അവർ വ്യസനത്തിന്റെ വസ്ത്രങ്ങൾ
ധരിക്കും. മരിച്ചവർക്കുവേണ്ടി കരയുന്നവനെ
പ്പോലെ അവർ കരയും.

32"കരച്ചിലിനിടയിൽ അവർ നിന്നെപ്പറ്റിയു
ള്ള ഈ ദു:ഖഗാനം പാടുകയും നിന്നെയോർ
ത്ത് വിലപിക്കുകയും ചെയ്യും.

"ടൈറിനെപ്പോലെ ആരുമില്ല! സമുദ്രമദ്ധ്യ
ത്തിൽവച്ച് ടൈർ നശിപ്പിക്കപ്പെട്ടിരിക്കുന്നു!

33നിന്റെ വ്യാപാരികൾ കടലുകൾ കടന്നു
പോയി. നീ നിന്റെ മഹാസമ്പത്തും വില്പന
ച്ചരക്കുകളും കൊണ്ട് നിരവധിപേരെ സംതൃ
പ്തരാക്കി. ഭൂമിയിലെ രാജാക്കന്മാരെ നീ ധനി
കരാക്കി!

34എന്നാൽ നീയിപ്പോൾ സമുദ്രത്താലും
അഗാധതയാലും തകർക്കപ്പെട്ടിരിക്കുന്നു.
നിന്റെ വില്പനച്ചരക്കുകളും നിന്റെ ജനവും
വീണിരിക്കുന്നു.

35നിന്നെപ്പറ്റി കേട്ട് സകല തീരവാസികളും
ഞെട്ടി. അവരുടെ രാജാക്കന്മാർ ഭയങ്കരമായി
പേടിച്ചു. അവരുടെ മുഖം ആ ഞെട്ടലിനെ
പ്രതിബിംബിപ്പിക്കുന്നു.

36അന്യരാജ്യങ്ങളിലെ വ്യാപാരികൾ നിന്റെ
നേർക്കു ചൂളംവിളിക്കുന്നു. നിനക്കു സംഭവിച്ച
കാര്യങ്ങൾ ജനത്തെ ഭയപ്പെടുത്തും. എന്തുകൊ
ണ്ടെന്നാൽ നീ അവസാനിച്ചിരിക്കുന്നു. നീ
എന്നെന്നേക്കും നശിപ്പിക്കപ്പെട്ടിരിക്കുന്നു.'"

## ദൈവത്തെപ്പോലെയെന്ന് ടൈർ സ്വയം കരുതുന്നു

28 യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു, 2"മനുഷ്യ
പുത്രാ, ടൈറിന്റെ ഭരണാധിപനോടു പറ
യുക, 'എന്റെ യജമാനനായ യഹോവ ഇപ്ര
കാരം പറയുന്നു,

"നീ വലിയ അഹങ്കാരിയാകുന്നു! നീ പറയു
കയാണ്, "ഞാനൊരു ദൈവമാകുന്നു! സമുദ്രങ്ങ
ളുടെ മദ്ധ്യത്തിൽ ദൈവങ്ങളുടെ ഇരിപ്പിട
ത്തിൽ ഞാനിരിക്കുന്നു."

"പക്ഷേ നീയൊരു മനുഷ്യനാണ്, ദൈവമല്ല!
നീ ദൈവമാണെന്ന് നീ മാത്രമാണു കരുതുന്നത്.
3ദാനിയേലിനെക്കാൾ ജ്ഞാനിയെന്ന് നീ
സ്വയം കരുതുന്നു! സകലരഹസ്യങ്ങളും നിന
ക്കു കണ്ടുപിടിക്കാനാവുമെന്ന് നീ കരുതുന്നു!
4നിന്റെ ജ്ഞാനവും ധാരണാശക്തിയും വഴി
നിനക്ക് അനവധി സ്വത്തു ലഭിച്ചിരിക്കുന്നു.
നിന്റെ ഖജനാവിൽ നീ സ്വർണ്ണവും വെള്ളി
യും നിറച്ചു.

5നിന്റെ മഹാജ്ഞാനത്താലും കച്ചവടത്താ
ലും നിന്റെ സ്വത്ത് നീ വർദ്ധിപ്പിച്ചു. ഇപ്പോൾ
ആ സമ്പത്തിനാൽ നീ അഹങ്കരിക്കുകയും
ചെയ്യുന്നു.

6അതിനാൽ എന്റെ യജമാനനായ യഹോവ
ഇപ്രകാരം പറയുന്നു, ടൈറേ, നീയൊരു ദൈ
വത്തെപ്പോലെയായിരുന്നുവെന്നു സ്വയം
കരുതി.

7നിനക്കെതിരെ ഞാൻ വിദേശീയരെ യുദ്ധ
ത്തിനു കൊണ്ടുവരും. രാഷ്ട്രങ്ങൾക്കിടയിൽ
ഏറ്റവും ക്രൂരന്മാരാണവർ! നിന്റെ ജ്ഞാന
ത്തിന്റെ മനോഹാരിതയ്ക്കെതിരെ, ജ്ഞാനം
കൊണ്ടു നീ നേടിയ വസ്തുക്കൾക്കെതിരെ
അവൻ തന്റെവാളുപയോഗിക്കും. നിന്റെ
മഹത്വം അവർ നശിപ്പിക്കും.

8അവർ നിന്നെ കുഴിമാടത്തിലേക്കു കൊണ്ടു
വരും. കടലിൽ വച്ചു മരിച്ചനാവികനെപ്പോ
ലെയായിത്തീരും നീ.

9"ഞാനൊരു ദൈവമാകുന്നു" എന്ന് നിന്റെ
കൊലയാളിയോട് അപ്പോഴും നീ പറയുമോ?
ഇല്ല! നിന്നെ മുറവേല്പിക്കുന്നവരുടെ കൈയിൽ
നീയൊരു വെറുംമനുഷ്യനാണ്, ദൈവമല്ല.

10അപരിചിതർ നിന്നെ പരിച്ഛേദിക്കപ്പെ
ടാത്തവനെപ്പോലെ കരുതുകയും വധിക്കുകയും
ചെയ്യും. ഞാൻ കല്പന നൽകിയതിനാൽ

അതൊക്കെ സംഭവിക്കും!'" എന്റെ യജമാന
നായ യഹോവ ഇക്കാര്യങ്ങൾ പറഞ്ഞു.
11യഹോവയുടെ അരുളപ്പാട് എനിക്കുണ്ടാ
യി. അവൻ പറഞ്ഞു, 12"മനുഷ്യപുത്രാ, ടൈ
റിലെ രാജാവിനെപ്പറ്റിയുള്ള ഈ ശോകഗാനം
പാടുക. അവനോടു പറയുക, 'എന്റെ യജമാ
നനായ യഹോവ ഇപ്രകാരം പറയുന്നു,
"നീ സമ്പൂർണ്ണതയുടെ മുദ്രയുള്ളവനായി
രുന്നു. നിന്നിൽ ജ്ഞാനം നിറഞ്ഞിരുന്നു. നീ
സൗന്ദര്യം തികഞ്ഞവനായിരുന്നു.
13നീ ദൈവത്തിന്റെ ഉദ്യാനമായ ഏദെനി
ലുണ്ടായിരുന്നു. വിലപിടിച്ച എല്ലാ കല്ലുകളും
-പവിഴവും പുഷ്പരാഗവും രത്നവും ഗോമേ
ദകവും ഗോമേദക മാർബിളും ഇന്ദ്രനീലവും
വൈഡൂര്യവും മരതകവും കൊണ്ടു പൊതിയ
പ്പെട്ടവനായിരുന്നു. ആ കല്ലുകളോരോന്നും
സ്വർണ്ണത്തിലുറപ്പിച്ചിരുന്നു. നീ സൃഷ്ടിക്ക
പ്പെട്ട ദിവസംതന്നെ ഈ സൗന്ദര്യങ്ങളെല്ലാം
നിനക്കുവേണ്ടി മാത്രമായി തയ്യാറാക്കപ്പെട്ടതാ
ണ്. ദൈവം നിന്നെ കരുത്തനാക്കി.
14അഭിഷിക്തരായ കെരൂബുകളിൽ ഒരുവനാ
യിരുന്നു നീ. നിന്റെ ചിറകുകൾ എന്റെ സിം
ഹാസനത്തിനുമേൽ വിരിച്ചിരിക്കുന്നു. നിന്നെ
ഞാൻ ദൈവത്തിന്റെ വിശുദ്ധപർവ്വതത്തിലി
രുത്തുകയും ചെയ്തു. അഗ്നിപോലെ തിള
ങ്ങിയ രത്നങ്ങൾക്കിടയിൽ നീ നടന്നു.
15ഞാൻ സൃഷ്ടിച്ചപ്പോൾ നീ നീതിമാനും
വിശ്വസ്തനുമായിരുന്നു. പക്ഷേ നീ പിന്നീട്
ദുഷ്ടനായിത്തീർന്നു.
16നിന്റെ വ്യാപാരം നിനക്കനവധി ധനം
നേടിത്തന്നു. പക്ഷേ അതും നിന്നിൽ ക്രൂരത
നിറച്ചു. നീ പാപവും ചെയ്തു. അതിനാൽ
നിന്നെ ഞാനൊരു അഴുക്കു വസ്തുവിനെപ്പോ
ലെ പരിഗണിച്ചു- ദൈവത്തിന്റെ പർവ്വത
ത്തിൽനിന്നും നിന്നെ ഞാൻ എറിഞ്ഞു. വിശി
ഷ്ട കെരൂബുമാലാഖമാരിലൊരുവനായിരുന്നു
നീ. നിന്റെ ചിറകുകൾ എന്റെ സിംഹാസന
ത്തിനുമേലെ വിടർന്നു. പക്ഷേ അഗ്നിപോ
ലെ ജ്വലിച്ച രത്നങ്ങൾക്കിടയിൽനിന്നും നിന്നെ
ഞാൻ തുരത്തി.
17നിന്റെ സൗന്ദര്യം നിന്നെ അഹങ്കാരിയാ
ക്കി. നിന്റെ മഹത്വം നിന്റെ ജ്ഞാനത്തെ
തളർത്തി. അതിനാൽ നിന്നെ ഞാൻ നിലത്തേ
ക്കെറിഞ്ഞു. മറ്റു രാജാക്കന്മാർ ഇപ്പോൾ നിന്നെ
തുറിച്ചു നോക്കുകയും ചെയ്യുന്നു.
18നീ നിരവധി അനീതികൾ ചെയ്തു. നീ
കുബുദ്ധിയായൊരു കച്ചവടക്കാരനായിരുന്നു.
അങ്ങനെ നീ വിശുദ്ധസ്ഥലത്തെ അശുദ്ധ
മാക്കി. അതിനാൽ ഞാൻ നിനക്കുള്ളിൽനിന്നു
തന്നെ തീകൊണ്ടുവന്നു. അതു നിന്നെ എരിച്ചു!
നീ കത്തിച്ചാമ്പലായി നിലത്തുവീണു. ഇപ്പോ
ഴെല്ലാവർക്കും നിന്റെ അവമതി കാണാ
നാകുന്നു.
19നിനക്കെന്തു സംഭവിച്ചു എന്നറിഞ്ഞ് അന്യ
രാജ്യക്കാരെല്ലാം ഞെട്ടിയിരിക്കുന്നു. മനുഷ്യരെ
വളരെ ഭയപ്പെടുത്താൻ നിനക്കെന്തു സംഭവി
ച്ചു. നീ എന്നെന്നേക്കുമായി നശിപ്പിക്കപ്പെട്ടി
രിക്കുന്നു.'"

## സീദോനിനെതിരെയുള്ള സന്ദേശം

20യഹോവയുടെ അരുളപ്പാട് എനിക്കുണ്ടാ
യി. അവൻ പറഞ്ഞു, 21"മനുഷ്യപുത്രാ, സീദോ
നിലേക്കു നോക്കി ആ സ്ഥലത്തിനെതിരെ പ്രവ
ചിക്കുക. 22അവരോടു പറയുക, 'എന്റെ ദൈ
വവും യജമാനനുമായ യഹോവ ഇപ്രകാരം
പറയുന്നു,
"സീദോനേ, ഞാൻ നിനക്കെതിരാകുന്നു!
നിന്റെ ജനം എന്നെ ആദരിക്കാൻ പഠിക്കും!
സീദോനെ ഞാൻ ശിക്ഷിക്കും. അപ്പോൾ, ഞാ
നാകുന്നു യഹോവയെന്നു ജനം അറിയും.
അപ്പോൾ ഞാൻ വിശുദ്ധനെന്നു ജനം മനസ്സി
ലാക്കുകയും എന്നെ അപ്രകാരം കരുതുകയും
ചെയ്യും.
23സീദോന് ഞാൻ രോഗങ്ങളും മരണവും
അയയ്ക്കും. നഗരത്തിനുള്ളിലുള്ള അനേകർ
മരിക്കുകയും ചെയ്യും. നഗരത്തിനുപുറത്തുള്ള
വാൾ അനേകരെ കൊല്ലും. ഞാനാണു യഹോ
വയെന്ന് അവരപ്പോൾ അറിയും!'"

## രാഷ്ട്രങ്ങൾ യിസ്രായേലിനെ പരിഹസിക്കുന്നതവസാനിപ്പിക്കും

24"'യിസ്രായേലിനു ചുറ്റുമുള്ള രാഷ്ട്രങ്ങൾ
അവളെവെറുത്തു. പക്ഷേ ആ രാഷ്ട്രങ്ങൾക്കു
ദുരന്തങ്ങൾ സംഭവിക്കും. പിന്നെ യിസ്രായേൽ
കുടുംബത്തെ ഉപദ്രവിക്കാൻ കൂർത്ത മുള്ളു
കളോ മുൾപ്പടർപ്പുകളോ ഉണ്ടായിരിക്കില്ല.
ഞാനാണവരുടെ യഹോവയാകുന്ന ദൈവ
മെന്ന് അവരറിയുകയും ചെയ്യും.'"
25എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറഞ്ഞു, "യിസ്രായേലുകാരെ ഞാൻ അന്യ
രാജ്യങ്ങൾക്കിടയിൽ ചിതറിച്ചു. പക്ഷേ യിസ്രാ
യേലിന്റെ കുടുംബത്തെ ഞാൻ വീണ്ടും ഒരുമി
ച്ചുകൂട്ടും. അപ്പോൾ ആ രാഷ്ട്രങ്ങൾ ഞാൻ
വിശുദ്ധനാണെന്നറിയും. എന്നോട് അപ്രകാരം
പെരുമാറുകയും ചെയ്യും. ആ സമയം യിസ്രാ
യേലുകാർ അവരുടെ ദേശത്തുവസിക്കും.
എന്റെ ദാസനായ യാക്കോബിനു ഞാൻ നൽ
കിയതാണ് ആ സ്ഥലം. 26ആ സ്ഥലത്ത് അവർ
സുരക്ഷിതരായി വസിക്കും. അവർ വീടുകൾ
പണിയുകയും മുന്തിരിത്തോപ്പുകൾ നടുകയും
ചെയ്യും. അവർക്കുചുറ്റുമുള്ള, അവരെ വെറുത്ത
രാഷ്ട്രങ്ങളെ ദൈവമായ ഞാൻ ശിക്ഷിക്കും.
അനന്തരം യിസ്രായേലുകാർ സുരക്ഷിതരായി
വസിക്കും. ഞാനാണവരുടെ ദൈവമാകുന്ന
യഹോവയെന്ന് അവരറിയുകയും ചെയ്യും."

## ഈജിപ്തിനെതിരെയുള്ള സന്ദേശം

29 പ്രവാസത്തിന്റെ പത്താം വർഷം
പത്താം മാസത്തിന്റെ (ജനുവരി) പന്ത്ര
ണ്ടാം തീയതി എന്റെ യജമാനനായ യഹോവ
യുടെ സന്ദേശം എനിക്കു ലഭിച്ചു. അവൻ
പറഞ്ഞു, 2"മനുഷ്യപുത്രാ, ഈജിപ്തിലെ രാജാ
വായ ഫറവോന്റെ നേരെ നോക്കുക. എനി
ക്കുവേണ്ടി അവനും മുഴുവൻ ഈജിപ്തിനും
എതിരായി പ്രവചിക്കുക. 3ഇങ്ങനെ പയുക,
'എന്റെ യഹോവയാകുന്ന ദൈവം ഇപ്രകാരം
പറയുന്നു,
"'ഈജിപ്തിലെ രാജാവായ ഫറവോനേ,
ഞാൻ നിനക്കെതിരാകുന്നു. നൈൽനദീതീര
ത്തു കിടക്കുന്ന അവന്റെ വലിയ ഭീകരജീവി
യാണു നീ. നീ പറയുന്നു, "ഇതെന്റെ നദിയാ
ണ്! ഞാനാണിതിനെ സൃഷ്ടിച്ചത്!"
4-5"'പക്ഷേ ഞാൻ നിന്റെ താടിയെല്ലിൽ
കൊളുത്തിടും. നൈൽനദിയിലെ മത്സ്യങ്ങൾ
നിന്റെ ചെതുമ്പലുകളിൽ പറ്റിപ്പിടിക്കും.
നിന്നെയും നിന്റെ മത്സ്യങ്ങളെയും നിന്റെ
നദികളിൽനിന്നും ഞാൻ പൊക്കിയെടുത്ത്

തീരത്തേക്കിടുകയും വിജനതയിൽ ഉപേക്ഷി
ക്കുകയും ചെയ്യും. നീ നിലത്തുവീഴും, ആരും
നിന്നെ എടുത്ത് കുഴിച്ചിടുകയില്ല. നിന്നെ
ഞാൻ കാട്ടുമൃഗങ്ങൾക്കും കാട്ടുപക്ഷികൾക്കും
നൽകും. നീ അവർക്കു ഭക്ഷണമായിത്തീരും.
6അപ്പോൾ ഈജിപ്തിൽ വസിക്കുന്ന സക
ലജനവും ഞാനാണു യഹോവയെന്നറിയും!
ഞാനെന്തുകൊണ്ട് ഇക്കാര്യങ്ങളൊക്കെ
ചെയ്യും? എന്തുകൊണ്ടെന്നാൽ യിസ്രായേൽ
ജനത താങ്ങിനായി ഈജിപ്തിലേക്കു ചാഞ്ഞു.
പക്ഷേ ഈജിപ്ത് ഒരു ഞാങ്കണവടി മാത്രമാ
യിരുന്നു.
7യിസ്രായേലുകാർ താങ്ങിനായി ഈജിപ്തി
ലേക്കു ചാഞ്ഞു. പക്ഷേ ഈജിപ്ത് അവരുടെ
കൈകളിലും തോളുകളിലും തുളഞ്ഞുകയറുക
മാത്രമായിരുന്നു. അവർ നിന്റെമേൽ താങ്ങി
നായി ചാഞ്ഞു, പക്ഷേ നീ ഒടിഞ്ഞു പോയി
അവരുടെ നടുവുളുക്കി.’”
8അതിനാൽ എന്റെ യജമാനനായ യഹോവ
ഇപ്രകാരം പറയുന്നു, “നിനക്കെതിരെ ഞാനൊ
രു വാളുകൊണ്ടു വരും. നിന്റെ സകല മനുഷ്യ
രെയും മൃഗങ്ങളെയും ഞാൻ നശിപ്പിക്കും.
9ഈജിപ്ത് ശൂന്യമാവുകയും നശിപ്പിക്കപ്പെ
ടുകയും ചെയ്യും? അപ്പോൾ ഞാനാണു യഹോ
വയെന്ന് അവരറിയും.”
ദൈവം പറഞ്ഞു, “ഞാനെന്തിനിങ്ങനെയൊ
ക്കെ ചെയ്യുമെന്നോ? എന്തെന്നാൽ ‘ഈ നദി
എന്റേതാകുന്നു. ഞാനാണിതു സൃഷ്ടിച്ചത്’
എന്നു നീ പറഞ്ഞു. 10അതിനാൽ ദൈവമായ
ഞാൻ നിനക്കെതിരാകുന്നു നിന്റെ നൈൽന
ദിയുടെ അനവധി ശാഖകൾക്കും ഞാനെതിരാ
കുന്നു. ഈജിപ്തിനെ ഞാൻ പൂർണ്ണമായും
നശിപ്പിക്കും. മിദ്ഗോൾ മുതൽ അസ്വാൻവ
രെയും എത്യോപ്യയുടെ അതിർത്തിവരെയും
നഗരങ്ങൾ ശൂന്യമാകും. 11ഒരു വ്യക്തിയോ മൃഗ
മോ ഈജിപ്തിലൂടെ കടന്നുപോവുകയില്ല.
നാല്പതുവർഷത്തോളം ഒന്നും അതിലേ കടന്നു
പോവുകയോ താമസമാക്കുകയോ ഇല്ല. നാല്പ
തു വർഷക്കാലം നഗരങ്ങൾ പാഴായിക്കിടക്കും!
12ഈജിപ്തിനെ ഞാൻ നശിപ്പിക്കും. പട്ടണ
ങ്ങൾ നാല്പതുവർഷത്തേക്കു ശൂന്യമായിരിക്കും.
ഈജിപ്തുകാരെ ഞാൻ രാഷ്ട്രങ്ങൾക്കിടയിൽ
ചിതറിക്കും. വിദേശരാജ്യങ്ങളിൽ ഞാനവരെ
അപരിചിതരായി ചിതറിക്കും.”
13എന്റെ യജമാനനായയഹോവ ഇപ്രകാരം
പറയുന്നു, “ഈജിപ്തുകാരെ ഞാൻ അനവധി
രാജ്യങ്ങൾക്കിടയിൽ ചിതറിക്കും. നാല്പതു വർഷ
ങ്ങളുടെ അവസാനത്തിൽ അവരെ ഞാൻ
വിണ്ടും ഒത്തുചേർക്കും. 14ഈജിപ്തുകാരായ
അടിമകളെ ഞാൻ തിരികെകൊണ്ടുവരും.
ഈജിപ്തുകാരെ ഞാൻ അവർ ജനിച്ചദേശ
മായ പത്രോസിലേക്കു കൊണ്ടുവരും. പക്ഷേ
അവരുടെ രാജ്യം പ്രധാനമായിരിക്കില്ല. 15അത്
ഏറ്റവും എളിമയുള്ളതായിരിക്കും. ഒരിക്കലും
അത് അന്യരാജ്യങ്ങളെക്കാൾ സ്വയം ഉയർ
ത്തില്ല. രാഷ്ട്രങ്ങൾക്കുമേൽ അവർക്കു ഭരണം
നടത്താനാകാതിരിക്കാൻ ഞാനവരെ വളരെ
ചെറുതാക്കും. 16യിസ്രായേലിന്റെ കുടുംബം
ഇനിയൊരിക്കലും ഈജിപ്തിനെ ആശ്രയിക്കു
കയുമില്ല. സഹായത്തിനായി ദൈവത്തിലേ
ക്കു തിരിയാതെ ഈജിപ്തിലേക്കു തിരിഞ്ഞ
തങ്ങളുടെ പാപങ്ങളെപ്പറ്റി യിസ്രായേലുകാർ
ഓർമ്മിക്കും. യജമാനനും യഹോവയും ഞാനാ
ണെന്നും അവർ അറിയും.”

## ഈജിപ്തിനെ ബാബിലോണിനു ലഭിക്കും

17പ്രവാസത്തിന്റെ ഇരുപത്തേഴാംവർഷ
ത്തിലെ ആദ്യമാസം (ഏപ്രിൽ) ഒന്നാം തീയതി
യഹോവയുടെ അരുളപ്പാട് എനിക്കുണ്ടായി.
യഹോവ പറഞ്ഞു, 18“മനുഷ്യപുത്രാ, ബാബി
ലോൺരാജാവായനെബൂഖദ്നേസർ തന്റെ
സൈന്യത്തെക്കൊണ്ട് ടൈറിനെതിരെ കഠിന
മായി യുദ്ധം ചെയ്യിച്ചു. അവർ എല്ലാ ഭടന്മാരു
ടെയും തല മൊട്ടയടിച്ചു. കഠിനഭാരം വഹിച്ച്
എല്ലാവരുടെയും തോളുകളിലെ തൊലി
പോയി. ടൈറിനെ തോല്പിക്കാൻ നെബൂഖദ്നേ
സരും സൈന്യവും കഠിനാദ്ധ്വാനം ചെയ്തു.
പക്ഷേ ടൈറിലെ ആ കഠിനാദ്ധ്വാനം കൊണ്ട്
അവർക്ക് ഒന്നും നേടാനായില്ല.” 19അതിനാൽ
എന്റെ യജമാനനായ യഹോവ പറയുന്നു,
“അതിനാൽ ഈജിപ്തുദേശത്തെ ഞാൻ
ബാബിലോൺ രാജാവായനെബൂഖദ്നേസരി
നുനൽകും. നെബൂഖദ്നേസർ ഈജിപ്തു
കാരെ പിടിച്ചുകൊണ്ടുപോവുകയും ചെയ്യും.
ഈജിപ്തിലെ വിലയേറിയ അനവധി വസ്തു
ക്കൾ നെബൂഖദ്നേസർ കൊണ്ടുപോകും.
നെബൂഖദ്നേസരിന്റെ സൈന്യത്തിനുള്ള
ശമ്പളമായിരിക്കും ഇത്. 20ഈജിപ്തുദേശത്തെ
ഞാൻ നെബൂഖദ്നേസരിന് അവന്റെ കഠിനാ
ദ്ധ്വാനത്തിനുള്ള പ്രതിഫലമായി നൽകിയി
രുന്നു. എന്തുകൊണ്ടെന്നാൽ അവർ എനിക്കു
വേണ്ടി അദ്ധ്വാനിച്ചു!” എന്റെ യജമാനനായ
യഹോവ ഇക്കാര്യങ്ങൾ പറഞ്ഞു!
21“അന്ന് യിസ്രായേൽകുടുംബത്തെ ഞാൻ
ബലപ്പെടുത്തും. അനന്തരം യെഹെസ്കേലേ,
ഞാനാണു യഹോവയെന്ന് അവരെ അറിയി
ക്കത്തക്കവിധം അവരോടു സംസാരിക്കാൻ
നിന്നെ ഞാനനുവദിക്കും.”

## ബാബിലോൺസൈന്യം ഈജിപ്തിനെ ആക്രമിക്കും

30 യഹോവയുടെ അരുളപ്പാട് വീണ്ടും
എനിക്കുണ്ടായി. അവൻ പറഞ്ഞു, 2“മനു
ഷ്യപുത്രാ, എനിക്കായി സംസാരിക്കുക. ഇങ്ങ
നെപറയുക, ‘എന്റെ യജമാനനായ യഹോവ
ഇപ്രകാരം പറയുന്നു,
“‘നിലവിളിച്ചുകൊണ്ടു പറയുക, “ആ ഭീകര
ദിനം വരവായി” എന്ന്.
3ആ ദിനം അടുത്തിരിക്കുന്നു! അതെ, യഹോ
വയുടെ ന്യായവിധിയുടെ ദിനം അടുത്തിരി
ക്കുന്നു. അതൊരു മേഘാവൃതദിനമായിരിക്കും.
രാഷ്ട്രങ്ങൾക്കുള്ള ന്യായവിധിയുടെ ദിവസ
മായിരിക്കുമത്!
4ഈജിപ്തിനെതിരെ ഒരു വാൾ വരും!
എത്യോപ്യയിലുള്ളവർ ഈജിപ്തു വീഴു
മ്പോൾ ഭയം കൊണ്ടു വിറയ്ക്കും. ബാബിലോ
ണിലെസൈന്യം ഈജിപ്തുകാരെ തടവുകാ
രായികൊണ്ടുപോകും. ഈജിപ്തിന്റെ അടി
ത്തറ തകർന്നുവീഴും!
5“‘നിരവധി ജനം ഈജിപ്തുമായി സമാ
ധാന ഉടമ്പടികളുണ്ടാക്കി പക്ഷേ എത്യോപ്യാ,
പൂത്, ലൂദ്, അറബ്യാ, ലിബിയ എന്നിവിട
ങ്ങളിൽ നിന്നുള്ളവരും യിസ്രായേലുകാരും
നശിപ്പിക്കപ്പെടും!
6എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, “ഈജിപ്തിനെ പിന്തുണയ്ക്കുന്ന
വർ വീഴും! സ്വന്തം ശക്തിയിലുള്ള അവരുടെ
അഹങ്കാരം ഇല്ലാതാകും. മിദ്ഗോൾ മുതൽ

ആസ്വാൻ വരെയുള്ള സകലഈജിപ്തുകാരും
യുദ്ധത്തിൽ വധിക്കപ്പെടും.” എന്റെ യജമാന
നായ യഹോവ ഇപ്രകാരം പറഞ്ഞു!

7ഈജിപ്ത് നശിച്ച അന്യരാജ്യങ്ങളോടു
ചേരും. ഈജിപ്തുനഗരങ്ങൾ ആ ശൂന്യദേ
ശങ്ങൾക്കു നടുവിലായിത്തീരും.

8ഈജിപ്തിൽ ഞാൻ തീ കൊളുത്തുകയും
അവളുടെ മുഴുവൻ സഹായികളും വധിക്കപ്പെ
ടുകയും ചെയ്യും. അപ്പോൾ ഞാനാണു യഹോ
വയെന്ന് അവർ അറിയും!

9“‘അന്നു ഞാൻ ദൂതന്മാരെ അയയ്ക്കും.
എത്യോപ്യയ്ക്കുള്ള ദുർവാർത്ത കൊണ്ടുവരാൻ
അവർ കപ്പലുകളിൽ പോകും. എത്യോപ്യയ്ക്ക്
ഇപ്പോൾ ആശങ്കയൊന്നുമില്ല. എന്നാൽ ഈജി
പ്തു നശിപ്പിക്കപ്പെടുമ്പോൾ എത്യോപ്യക്കാർ
ഭയംകൊണ്ടു വിറയ്ക്കും. ആ സമയം വര
വായി!

10എന്റെ യജമാനനായ യഹോവ ഇപ്ര
കാരം പറയുന്നു, “ബാബിലോൺരാജാവിനെ
ഞാൻ ഉപയോഗിക്കും. ഈജിപ്തുകാരെ നശി
പ്പിക്കാൻ ഞാൻ നെബൂഖദ്നേസരെ ഉപയോ
ഗിക്കും.

11നെബൂഖദ്നേസരും അദ്ദേഹത്തിന്റെ ജന
വുമാണ് രാഷ്ട്രങ്ങളിൽ ഏറ്റവുംക്രൂരന്മാർ.
അവരെ ഞാൻ ഈജിപ്തിനെ നശിപ്പിക്കാൻ
കൊണ്ടുവരികയും ചെയ്യും. അവർ ഈജിപ്തി
നെതിരെ തന്റെ വാളുകളൂരും. അവർ ദേശ
ത്തെ മൃതദേഹങ്ങൾ കൊണ്ടുമൂടും.

12നൈൽനദിയെ ഞാൻ വരണ്ട ഭൂമിയാക്കി
മാറ്റും. പിന്നെ ആ വരണ്ടഭൂമി ഞാൻ ദുഷ്ട
ന്മാർക്കു വിൽക്കും. പരദേശികളുടെ കൈക
ളാൽ ആ ദേശത്തെ ഞാൻ ശൂന്യമാക്കും. യഹോ
വയായ ഞാൻ അരുളിയിരിക്കുന്നു!”

## ഈജിപ്തിലെ വിഗ്രഹങ്ങൾ നശിപ്പിക്കപ്പെടും

13എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, “ഈജിപ്തിലുള്ള വിഗ്രഹങ്ങളും
ഞാൻ നശിപ്പിക്കും. മെംഫിസിന്റെ ദേവാല
യത്തിൽനിന്നും പ്രതിമകൾ ഞാൻ കൊണ്ടു
പോകും. ഈജിപ്തുദേശത്ത് ഇനിയൊരു
നേതാവുണ്ടായിരിക്കില്ല. ഈജിപ്തിൽ ഞാൻ
ഭയം ഉളവാക്കുകയും ചെയ്യും.

14പത്രോസിനെ ഞാൻ ശൂന്യമാക്കും. സോ
വാനിൽ ഞാൻ തീ കൊളുത്തും. നോവയെ
ഞാൻ ശിക്ഷിക്കും.

15ഈജിപ്തിന്റെ ദുർഗ്ഗമായ സീനിനെതിരെ
ഞാൻ എന്റെ ക്രോധം ചൊരിയും! നോവിലെ
ജനത്തെ ഞാൻ നശിപ്പിക്കും.

16ഈജിപ്തിൽ ഞാൻ തീ കൊളുത്തും;
സീനെന്നു പേരായ നഗരത്തിന് ഭയം കൊണ്ട്
വേദനയുണ്ടാകും. ഭടന്മാർ നോവ്നഗരത്തി
ലേക്കു തള്ളിക്കയറും. നോഫിന് നിത്യവും
ഓരോ ദുരിതങ്ങളുണ്ടാകുകയും ചെയ്യും.

17ഓനിലെയും പി-ബേസെത്തിലെയും
യുവാക്കൾ യുദ്ധത്തിൽ മരിക്കും. സ്ത്രീകളാ
കട്ടെ ബന്ദികളായി കൊണ്ടുപോകപ്പെടും.

18ഈജിപ്തിന്റെ നുകം ഞാനറക്കുമ്പോൾ
തഹഫ്നേഹെസിൽ ഇരുട്ടു വ്യാപിക്കും. ഈജി
പ്തിന്റെ അഹങ്കാരം ശമിക്കും! ഈജിപ്തിനെ
ഒരു കാർമേഘം വന്നു മൂടുകയും അവളുടെ
പുത്രിമാർ തടവിൽ കൊണ്ടുപോകപ്പെടുകയും
ചെയ്യും.

[z]19അങ്ങനെ ഞാൻ ഈജിപ്തിനെ ശിക്ഷി
ക്കും. അപ്പോൾ, ഞാനാണു യഹോവയെന്ന്
അവരറിയും!’”

## ഈജിപ്ത് എന്നെന്നേക്കും ദുർബ്ബലമാകും

20പ്രവാസത്തിന്റെ പതിനൊന്നാംവർഷ
ത്തിന്റെ ആദ്യമാസം ഏഴാംതീയതി യഹോ
വയുടെ അരുളപ്പാട് എനിക്കുണ്ടായി. യഹോവ
എന്നോടു പറഞ്ഞു, 21“മനുഷ്യപുത്രാ, ഈജി
പ്തിലെ രാജാവായ ഫറവോന്റെ കൈ
ഞാനൊടിച്ചു. ആരും അതു വച്ചുകെട്ടുകയില്ല.
അതു സുഖപ്പെടുകയുമില്ല. അതിനാൽ അവ
ന്റെ കൈയ്ക്ക് ഒരു വാൾ പിടിക്കാനുള്ളശേഷി
കൂടിയുണ്ടായിരിക്കില്ല.”

22എന്റെ യജമാനനായ യഹോവ ഇപ്ര
കാരം പറയുന്നു, “ഈജിപ്തിലെ രാജാവായ
ഫറവോന് ഞാൻ എതിരാകുന്നു. അവന്റെ
ബലമുള്ള കൈയും ഇതിനോടകം തന്നെ ഒടി
ഞ്ഞ കൈയും ഞാൻ ഒടിക്കും. അവന്റെ കൈ
യിൽനിന്നും ഞാൻ വാൾ താഴെയിടുവിക്കും.
23ഈജിപ്തുകാരെ ഞാൻ രാഷ്ട്രങ്ങൾക്കിട
യിൽ ചിതറിക്കും. 24ബാബിലോൺരാജാവി
ന്റെ കരങ്ങൾക്കു ഞാൻ ശക്തി നൽകും.
എന്റെ വാൾ ഞാൻ അവന്റെ കൈയിലേ
ല്പിക്കും. പക്ഷേ ഫറവോന്റെ കൈകൾ ഞാൻ
ഒടിക്കും. അപ്പോൾ ഫറവോൻ വേദനകൊണ്ടു
നിലവിളിക്കും, മരിക്കുന്നവനുണ്ടാക്കുന്ന തര
ത്തിലുള്ള നിലവിളി. 25അങ്ങനെ, ബാബിലോ
ൺരാജാവിന്റെ കരങ്ങൾ ഞാൻ ശക്തമാക്കും.
ഫറവോന്റെ കരങ്ങളാകട്ടെ വീണുപോവുക
യും ചെയ്യും. അപ്പോൾ ഞാനാണു യഹോവ
യെന്ന് അവരറിയും.

“ബാബിലോണിലെ രാജാവിന്റെ കൈ
യിൽ ഞാനെന്റെ വാൾ ഏല്പിക്കും. അപ്പോഴ
വൻ ആ വാൾ ഈജിപ്തുദേശത്തിന്റെ നേർ
ക്കു നീട്ടും. 26ഈജിപ്തുകാരെ ഞാൻ രാഷ്ട്ര
ങ്ങൾക്കിടയിൽ ചിതറിക്കും. അപ്പോൾ ഞാനാ
ണു യഹോവയെന്ന് അവരറിയും!”

## അശ്ശൂർ ദേവദാരുമരംപോലെ

31 പ്രവാസത്തിന്റെ പതിനൊന്നാം വർഷ
ത്തിലെ മൂന്നാം മാസം (ജൂൺ) ഒന്നാം
തീയതി യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. യഹോവ പറഞ്ഞു, 2“മനുഷ്യപുത്രാ,
ഈജിപ്തിലെ രാജാവായ ഫറവോനോടും
അവന്റെ ജനതയോടും ഇപ്രകാരം പറയുക,

“‘നീ എത്ര മഹിമയുള്ളവൻ! ആരോടാണു
ഞാൻ നിന്നെ ഉപമിക്കുക?

3ഇതാ, മനോഹരമായ ശാഖകളോടു കൂടിയ
ലെബാനോനിലെ ഉയരമുള്ള ദേവദാരുമരം
പോലെയായിരുന്നു അശ്ശൂർ. അതിന്റെ തണൽ
വനത്തിലെ തണൽപോലെയായിരുന്നു. അത്
മാനംമുട്ടെ വലുതായിരുന്നു!

4ജലം മരത്തിനെ വളർത്തി. ആഴമുള്ള നദി
മരത്തെ ഉയരമുള്ളതാക്കി. മരം നട്ടിരുന്ന സ്ഥല
ത്തിനുചുറ്റും നദി ഒഴുകി. നിലത്തെ മറ്റു
ചെടികൾക്ക് ആ ചെടിയിൽനിന്നും ഒഴുകിയ
ചെറു അരുവികളിലൂടെ ജലം ലഭിച്ചു.

5അതിനാൽ ആ മരം മറ്റെല്ലാ മരങ്ങളെക്കാളും
ഉയരമുള്ളതായിത്തീർന്നു. അതിന് അനവധി
ശാഖകൾ വളർന്നു. സമൃദ്ധമായി വെള്ളമുണ്ടാ
യിരുന്നതിനാൽ വൃക്ഷശാഖകൾ പടർന്നു പന്ത
ലിച്ചു.

6ആകാശത്തിലെ പറവകളെല്ലാം ആ വൃക്ഷ
ശാഖകളിൽ കൂടുകൂട്ടി. സകലമൃഗങ്ങളും ആ
മരച്ചുവട്ടിൽ പ്രസവിച്ചു. സകലമഹാരാഷ്ട്ര
ങ്ങളും ആ മരത്തണലിൽ കഴിഞ്ഞു.
7മരം വളരെ മനോഹരമായിരുന്നു. അത് എത്ര
മാത്രം വലുതായിരുന്നു! അതിൻെറ ശാഖകൾ
ക്കെന്തു നീളമായിരുന്നു, അതിൻെറ വേരുകളിൽ
നിറയെ ജലമുണ്ടായിരുന്നു!
8ദൈവത്തിൻെറ ഉദ്യാനത്തിലെ ദേവദാരുമര
ങ്ങൾക്കുപോലും ഈ മരത്തോളം പൊക്കമുണ്ടാ
യിരുന്നില്ല. സൈപ്രസ്മരത്തിന് ഇത്രയധികം
ശാഖകളുണ്ടായിരുന്നില്ല. അരിഞ്ഞിൽവൃക്ഷ
ത്തിന് അത്രയധികം ശാഖകളില്ല. ദൈവത്തി
ൻെറ തോട്ടത്തിലെ ഒരു മരത്തിനും ഈ മരത്തി
ൻെറയത്ര സൗന്ദര്യമുണ്ടായിരുന്നില്ല.
9അനവധി ശാഖകളോടെ ദൈവമായ ഞാൻ
ഇതിനെ സുന്ദരമാക്കി. ദൈവത്തിൻെറ ഉദ്യാന
മായ ഏദെനിലുള്ള സകല മരങ്ങളും ഇതിൻെറ
മനോഹാരിതയിൽ അസൂയയുള്ളതായി.'"
10അതിനാൽ എൻെറ യജമാനനായ
യഹോവ ഇപ്രകാരം പറയുന്നു, "ആ മരം ഉയ
രെ വളർന്നു. അതിൻെറ തലപ്പ് മേഘങ്ങളോളം
എത്തി. അതിന് അഹങ്കാരമുണ്ടാകത്തക്കവിധം
അതു വളർന്നു! 11അതിനാൽ ഞാനതിനെ ശക്ത
നായ ഒരു രാജാവിനെ ഏല്പിച്ചു. ആ ഭരണാ
ധിപൻ മരത്തെ അതിൻെറ തിന്മകൾക്ക് ശിക്ഷി
ക്കും. ആ മരത്തെ ഞാനെൻെറ തോട്ടത്തിൽ
നിന്നും തള്ളിക്കളഞ്ഞിരിക്കുന്നു. 12പരദേശി
കൾ- ലോകത്തിലെ ഏറ്റവും ഭീകരന്മാർ-മരം
വെട്ടുകയും അതിൻെറ ശാഖകൾ പർവ്വതങ്ങ
ളിലും അതിൻെറ താഴ്വരകളിലും ചിതറിക്കു
കയും ചെയ്യും. അതിൻെറ ഒടിഞ്ഞ അവയവ
ങ്ങൾ ദേശത്തെ അരുവികളിലൂടെ ഒഴുകിപ്പോ
കും. ആ മരത്തിൻെറ തണൽ അവശേഷിക്കാ
ത്തതിനാൽ ജനതകളെല്ലാം അവിടം വിടും.
13നിലംപതിച്ച ആ മരത്തിൽ പക്ഷികൾ കൂടു
കൂട്ടുന്നു. അതിൻെറ വീണശാഖകൾക്കുമേൽ
കാട്ടുമൃഗങ്ങൾ നടക്കുന്നു.
14"ഇനി, വെള്ളമുള്ളിടത്തു നിൽക്കുന്ന ഒരു
മരവും അഹങ്കരിക്കുകയില്ല. മേഘങ്ങളെ സ്പർ
ശിക്കാൻ അവർ ശ്രമിക്കുകയില്ല. ആ ജലം
കുടിച്ച് ശക്തമാകുന്ന മരങ്ങളിലൊന്നും തൻെറ
ഉയരത്തിൽ അഹങ്കരിക്കില്ല. എന്തുകൊണ്ടെ
ന്നാൽ അവയെല്ലാം തന്നെ മരണത്തിന് ഏല്പിക്ക
പ്പെട്ടുകഴിഞ്ഞു. അവയെല്ലാം തന്നെ പാതാള
ത്തിലേക്ക്-ശിയോളിലേക്കു പോകും. അവിടെ
യവർ മരിച്ചു പാതാളത്തിലായവരോടു
ചേരും."
15എൻെറ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, "ആ മരം പാതാളത്തിലേക്കു പതിച്ച
അന്ന് ജനത്തെ ഞാൻ കരയിച്ചു. അഗാധത
കൊണ്ട് അവനെ ഞാൻ മൂടി. അതിൻെറ അരു
വികളും സകലജലവും ഞാൻ തടഞ്ഞു.
ലെബാനോനെക്കൊണ്ട് ഞാൻ വിലപിപ്പിച്ചു.
ആ വലിയ മരത്തെച്ചൊല്ലിയുള്ള വ്യസനം
കൊണ്ട് ആ വയലിലെ മറ്റു മരങ്ങൾ രോഗാ
തുരമായി. 16മരത്തെ ഞാൻ വീഴ്ത്തി. മരം വീഴു
ന്ന ശബ്ദംകേട്ട് രാഷ്ട്രങ്ങൾ ഭയന്നുവിറച്ചു.
നരകക്കുഴിയിലേക്കു പോയ മനുഷ്യരോടു
ചേരാൻ ഞാൻ ആ മരത്തെയും നരകക്കുഴിയി
ലേക്കയച്ചു. പണ്ട് ഏദെനിലെ സകലവൃക്ഷങ്ങ
ളും ലെബാനോനിലെ ഏറ്റവും നല്ലവൃക്ഷങ്ങ
ളും ആ ജലം കുടിച്ചു. ആ വൃക്ഷങ്ങൾ അധോ
ലോകത്ത് ആശ്വാസം കൊണ്ടിരുന്നു. 17അതെ,
ആ മരങ്ങളും ഈ മരത്തോടൊപ്പം നരകക്കുഴി
യിലേക്കു വീണു. യുദ്ധത്തിൽ വധിക്കപ്പെട്ടവ
രോട് അവർ ചേർന്നു. ആ മരിച്ചവർ ആയിരു
ന്നു അതിൻെറ ശക്തി. മറ്റു രാഷ്ട്രങ്ങൾക്കിട
യിൽ അവർ അതിൻെറ തണലിൽ വസിച്ചു.
18"ഈജിപ്തേ, ഏദെനിൽ മഹത്തരവും വലു
തുമായ നിരവധി മരങ്ങളുണ്ടായിരുന്നു. ആ
മരങ്ങളിൽ ഏതിനോടാണു ഞാൻ നിന്നെ താര
തമ്യം ചെയ്യേണ്ടത്! അവയെല്ലാം പാതാളത്തി
ലേക്കു പോയി! നീയും ആ വിദേശികളോ
ടൊപ്പം നരകക്കുഴിയിൽ പതിക്കും. നീ, യുദ്ധ
ത്തിൽ വധിക്കപ്പെട്ടവരോടൊപ്പം അവിടെ
കിടക്കും.
"അതെ, ഫറവോനും അവനോടൊപ്പമുള്ള
ആൾക്കൂട്ടത്തിനും അങ്ങനെ സംഭവിക്കും!"
എൻെറ യജമാനനായ യഹോവയാണ് അക്കാ
ര്യങ്ങൾ പറയുന്നത്.

### ഫറവോൻ: സിംഹമോ വ്യാളിയോ?

32 മാസത്തിൻെറ ഒന്നാം ദിവസം യെഹോ
യാഖീൻ പ്രവാസിയാക്കപ്പെട്ടതിനു
പന്ത്രണ്ടുവർഷത്തിനു ശേഷം യഹോവയുടെ
അരുളപ്പാട് എനിക്കുണ്ടായി. യഹോവ പറ
ഞ്ഞു, 2"മനുഷ്യപുത്രാ, ഈജിപ്തുരാജാവായ
ഫറവോനെപ്പറ്റിയുള്ള ഈ ശോകഗാനം
പാടുക. അവനോടു പറയുക,
"'രാഷ്ട്രങ്ങൾക്കിടയിൽ അഹങ്കാരത്തോടെ
നടക്കുന്ന ശക്തനായ യുവസിംഹമാണു നീയെ
ന്നു നീ സ്വയം കരുതുന്നു. എന്നാൽ പരമാർത്ഥ
ത്തിൽ നീ തടാകങ്ങളിലെ വ്യാളിയെപ്പോലെ
യാകുന്നു. നീ അരുവികളിലെ വെള്ളം വക
ഞ്ഞു നീക്കി. കാലുകൊണ്ട് വെള്ളം കലക്കി.
ഈജിപ്തിലെ നദികൾ നീ വൃത്തികെട്ട
താക്കി.'"
3എൻെറ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, "അനേകംപേരെ ഞാൻ ഒരുമിച്ചുകൂ
ട്ടിയിരിക്കുന്നു. ഇനി ഞാനെൻെറ വല നിൻെറ
മേൽ വീശും. പിന്നെയവർ നിന്നെ വലിച്ചു
കയറ്റും.
4അനന്തരം നിന്നെ ഞാൻ കരയിലേക്കെറി
യും. നിന്നെ ഞാൻ വയലിലേക്കെറിയും.
നിന്നെ വന്നു തിന്നാൻ സകലപക്ഷികളെയും
ഞാനയയ്ക്കും. വയറു നിറയെ നിന്നെ ഭക്ഷി
ക്കാൻ എല്ലായിടത്തുനിന്നും ഞാൻ കാട്ടുമൃഗ
ങ്ങളെ അയയ്ക്കും.
5നിൻെറ ശരീരം ഞാൻ പർവ്വതങ്ങളിൽ ചിത
റിക്കും. നിൻെറ ശവങ്ങൾകൊണ്ട്, അവയുടെ
പുഴുക്കൾ സഹിതം ഞാൻ താഴ്വരകൾ നിറ
യ്ക്കും.
6നിൻെറ രക്തം ഞാൻ പർവ്വതങ്ങളിൽ ഒഴി
ക്കുകയും അത് നിലംവരെ കുതിർന്നിറങ്ങുക
യും ചെയ്യും. നദികൾ നിന്നെക്കൊണ്ടു നിറയും.
7നിന്നെ ഞാൻ തുടച്ചുനീക്കുമ്പോൾ ആകാശ
ത്തെ ഞാൻ മൂടുകയും നക്ഷത്രങ്ങളെ ഇരുണ്ട
താക്കുകയും ചെയ്യും. സൂര്യനെ ഞാൻ മേഘ
ങ്ങൾകൊണ്ടു മൂടുകയും ചന്ദ്രൻ പ്രകാശിക്കാ
തിരിക്കുകയും ചെയ്യും.
8ആകാശത്തിൽ തിളങ്ങുന്ന മുഴുവൻ പ്രകാ
ശത്തെയും നിനക്കുമേൽ ഞാൻ ഇരുണ്ടതാക്കും.
നിൻെറ രാജ്യത്തെയാകെ ഞാൻ ഇരുണ്ടതാ
ക്കും." എൻെറ യജമാനനായ യഹോവ പറഞ്ഞ
താണിക്കാര്യങ്ങൾ.
9"നിന്നെ നശിപ്പിക്കാൻ ഒരു ശത്രുവിനെ
ഞാൻ കൊണ്ടുവരുമ്പോൾ നിരവധിജനങ്ങളെ

ഞാൻ വ്യസനിപ്പിക്കുകയും അവർക്ക് മന:ക്ലേ
ശമുണ്ടാക്കുകയും ചെയ്യും. നിനക്കറിയാത്ത
രാഷ്ട്രങ്ങൾപോലും മന:ക്ലേശമനുഭവിക്കും.
10നിന്നെപ്പറ്റി കേട്ട് നിരവധിജനങ്ങൾ ഞെ
ട്ടാൻ ഞാൻ ഇടയാക്കും. എൻെറ വാൾ ഞാൻ
അവർക്കുമുമ്പിൽ വീശുമ്പോൾ അവരുടെ രാജാ
ക്കന്മാർ നിന്നെച്ചൊല്ലി വല്ലാതെ ഭയപ്പെടും.
നീ വീഴുന്ന ദിവസത്തെ ഓരോനിമിഷവും
രാജാക്കന്മാർ ഭയം കൊണ്ടുവിറയ്ക്കും. ഓരോ
രാജാവും തൻെറ ജീവനുവേണ്ടി ഭയപ്പെടും."
11എന്തുകൊണ്ടെന്നാൽ എൻെറ യജമാന
നായ യഹോവ ഇപ്രകാരംപറയുന്നു, "ബാബി
ലോൺരാജാവിൻെറ വാൾ നിനക്കെതിരെ
യുദ്ധം ചെയ്യാൻ വരും. 12ബലവാന്മാരായ ആ
ഭടന്മാരെ ഞാൻ നിൻെറ ജനത്തെ യുദ്ധത്തിൽ
വധിക്കാൻ ഉപയോഗിക്കും. രാഷ്ട്രങ്ങളിൽ ഏറ്റ
വും ഭീകരമായവയിൽനിന്നാണ് ആ ഭടന്മാർ
വരിക. ഈജിപ്ത് അഹങ്കരിക്കുന്നവസ്തു
ക്കളെ അവർ നശിപ്പിക്കും. ഈജിപ്തുകാരും
നശിപ്പിക്കപ്പെടും. 13ഈജിപ്തിലെ ജലാശയ
ങ്ങൾക്കരികിൽ ധാരാളം മൃഗങ്ങളുണ്ട്. ആ മൃഗ
ങ്ങളെയും ഞാൻ നശിപ്പിക്കും! മനുഷ്യരിനി
കാലുകൊണ്ട് വെള്ളം കലക്കുകയില്ല. പശുക്ക
ളുടെ കുളമ്പുകളും ഇനി വെള്ളം കലക്കുക
യില്ല. 14അങ്ങനെ അവരുടെ ജലത്തെ ഞാൻ
അടിയാനിടയാക്കും. അവരുടെ നദിയിൽ എണ്ണ
പോലെ മെല്ലെ ഒഴുകാൻ ഞാൻ ഇടയാക്കും."
എൻെറ യജമാനനായ യഹോവയാണ് ഇപ്ര
കാരം പറഞ്ഞത്. 15"ഈജിപ്തുദേശത്തെ ഞാൻ
ശൂന്യമാക്കും. ദേശത്തിന് എല്ലാം നഷ്ടമാകും.
ഈജിപ്തിൽ വസിക്കുന്ന സകലജനത്തെയും
ഞാൻ ശിക്ഷിക്കും. അപ്പോൾ ഞാനാണു യഹോ
വയെന്ന് അവർ അറിയും!
16"മനുഷ്യർ ഈജിപ്തിനുവേണ്ടി പാടു
ന്നൊരു ദു:ഖഗാനമാണിത്. അന്യരാഷ്ട്രങ്ങ
ളുടെ പുത്രിമാർ ഈജിപ്തിനെപ്പറ്റിയുള്ള ഈ
ദു:ഖഗാനം പാടും. ഈജിപ്തിനെയും അവ
ളുടെ സകല ജനത്തെയുംപറ്റിയുള്ള ഈ ശോക
ഗാനം അവർ പാടും." എൻെറ യജമാനനായ
യഹോവയാണിതു പറഞ്ഞത്!

### ഈജിപ്ത് നശിപ്പിക്കപ്പെടും

17പ്രവാസത്തിൻെറ പന്ത്രണ്ടാംവർഷം ആ
മാസത്തെ പതിനഞ്ചാംതീയതി യഹോവ
യുടെ അരുളപ്പാട് എനിക്കുണ്ടായി. അവൻ പറ
ഞ്ഞു, 18"മനുഷ്യപുത്രാ, ഈജിപ്തുകാർക്കു
വേണ്ടി വിലപിക്കുക. ഈജിപ്തിനെയും ആ
ശക്തരായ ജനങ്ങളുടെ പുത്രിമാരെയും നരക
ക്കുഴിയിലേക്കു നയിച്ചിറക്കുക. പാതാളത്തിലേ
ക്കുപോയ മറ്റു മനുഷ്യരോടൊപ്പമായിരിക്കാൻ
അവരെ അധോലോകത്തിലേക്കു നയിച്ചിറ
ക്കുക.
19"ഈജിപ്തേ, നീ മറ്റാരെയുംകാൾ ശ്രേഷ്ഠ
മല്ല! മരണക്കുഴിയിലേക്കിറങ്ങിപ്പോവുക.
ചെന്ന് ആ വിദേശികളോടൊപ്പം കിടക്കുക.
20"യുദ്ധത്തിൽ കൊല്ലപ്പെട്ടവരോടൊപ്പമാ
യിരിക്കാൻ ഈജിപ്ത്പോകും. ഈജിപ്ത്
വാളിനു നൽകപ്പെട്ടിരിക്കുന്നു. ശത്രു അവളെ
യും അവളുടെ ജനത്തെയും അങ്ങോട്ടു കൊണ്ടു
പോയിരിക്കുന്നു.
21"കരുത്തരും ബലവാന്മാരുമായവർ യുദ്ധ
ത്തിൽ വധിക്കപ്പെട്ടു. ആ വിദേശികൾ നരക
ത്തിലേക്കു പോയി. അവിടെനിന്ന് അവർ,
യുദ്ധത്തിൽ കൊല്ലപ്പെട്ടവർ, ഈജിപ്തിനോ
ടും അവളുടെ സഹായികളോടും സംസാരിക്കും.
കൊല്ലപ്പെട്ടവർ നിശ്ചലരായിക്കിടക്കുന്നു.
22-23"അശ്ശൂരും അതിൻെറ സകലസൈന്യവും
ആ നരകക്കുഴിയിലുണ്ട്. അവരുടെ ശവക്കുഴി
കൾ ആ നരകക്കുഴിയിലാണ്. ആ അശ്ശൂർഭട
ന്മാർ യുദ്ധത്തിൽ വധിക്കപ്പെട്ടു. അവരുടെ ശവ
ക്കുഴികൾ അവൻെറ ശവക്കുഴിക്കു ചുറ്റിലുമുണ്ട്.
ജീവിച്ചിരുന്നപ്പോൾ അവർ മനുഷ്യരെ ഭയപ്പെ
ടുത്തി. എന്നാലിപ്പോൾ അവരെല്ലാം ശാന്ത
രായിരിക്കുന്നു. അവർ യുദ്ധത്തിൽ വധിക്ക
പ്പെട്ടിരിക്കുന്നു.
24"ഏലാം അവിടെയുണ്ട്. അവളുടെ സൈ
ന്യവും അവളുടെ ശവക്കുഴിക്കു ചുറ്റിലുമുണ്ട്.
അവരെല്ലാം യുദ്ധത്തിൽ വധിക്കപ്പെട്ടവരാണ്.
ആ വിദേശികൾ അധോലോകത്തേക്കു പോയി.
ജീവിച്ചിരുന്നപ്പോൾ അവർ മനുഷ്യരെ ഭയപ്പെ
ടുത്തി. പക്ഷേ പാതാളത്തിലേക്കു പോയ
പ്പോൾ അവർ സ്വന്തം അപമാനവും കൂടെ
കൊണ്ടുപോയി. 25ഏലാമിനും യുദ്ധത്തിൽ
കൊല്ലപ്പെട്ട അവളുടെ ഭടന്മാർക്കും അവർ
കിടക്കവിരിച്ചിരിക്കുന്നു. ഏലാമിൻെറ സൈ
ന്യം അതിൻെറ ശവക്കുഴിക്കുചുറ്റും ഉണ്ട്.
അവിദേശികളെല്ലാം യുദ്ധത്തിൽ വധിക്കപ്പെട്ടു.
ജീവിച്ചിരുന്നപ്പോൾ അവർ ജനങ്ങൾക്കിടയിൽ
ഭീതിയുണ്ടാക്കി. പക്ഷേ അവർ തങ്ങളുടെ അപ
മാനവും കൊണ്ടാണു പാതാളത്തിലേക്കു പോ
യത്. കൊല്ലപ്പെട്ട മറ്റെല്ലാവരുടെയും മദ്ധ്യേ
അവർ കിടന്നു.
26"മേശെക്കും തൂബലും അവരുടെ മുഴുവൻ
സൈന്യവും അവിടെയുണ്ട്. അവരുടെ ശവ
ക്കുഴികൾ അതിനു ചുറ്റിലുമുണ്ട്. ആ വിദേശി
കളെല്ലാം യുദ്ധത്തിൽ വധിക്കപ്പെട്ടു. എന്തെ
ന്നാൽ, ജീവിച്ചിരുന്നപ്പോൾ അവർ ജനങ്ങളെ
ഭയപ്പെടുത്തി. 27എന്നാൽ അവരിപ്പോൾ വളരെ
പ്പണ്ടു മരിച്ച ശക്തന്മാരായ വീരന്മാരുടെ വശ
ത്തു കിടക്കുകയാണ്! അവർ തങ്ങളുടെ യുദ്ധോ
പകരണങ്ങളോടൊപ്പം കുഴിച്ചിടപ്പെട്ടു. അവ
രുടെ വാളുകൾ അവരുടെ തലയ്ക്കടിയിൽ
വയ്ക്കപ്പെടും. എന്നാലവരുടെ പാപങ്ങൾ
അവരുടെ അസ്ഥികളിലുണ്ട്. എന്തുകൊണ്ടെ
ന്നാൽ ജീവിച്ചിരുന്നപ്പോൾ അവർ ജനങ്ങളെ
ഭയപ്പെടുത്തിയിരുന്നു.
28"എന്നാൽ, നിങ്ങൾ ആ പരിച്ഛേദനം
ചെയ്യാത്തവരുടെ ഇടയിൽ തകർക്കപ്പെടും. ആ
വിദേശികളോടൊപ്പം നിങ്ങൾ കിടക്കുകയും
ചെയ്യും. നിങ്ങൾ യുദ്ധത്തിൽ കൊല്ലപ്പെട്ട മറ്റു
ഭടന്മാരെപ്പോലെ കിടക്കും.
29"ഏദോമും അവിടെയുണ്ട്. അവൻെറ രാജാ
ക്കന്മാരും മറ്റു നേതാക്കളും അവിടെ അവരോ
ടൊപ്പമുണ്ട്. അവർ ശക്തരായ പടയാളികളു
മാണ്. എന്നാലവരിപ്പോൾ യുദ്ധത്തിൽ കൊല്ല
പ്പെട്ടവരോടൊപ്പം കിടക്കുന്നു. അവരവിടെ ആ
വിദേശികളോടൊപ്പം കിടക്കുന്നു. ആ നരകക്കു
ഴിയിലേക്കു പതിച്ചവരുടെ കൂടെ കിടക്കുകയാ
ണവർ.
30"വടക്കുനിന്നുള്ള ഭരണാധിപന്മാർ മുഴുവ
നും അവിടെയുണ്ട്! സീദോനിലെ മുഴുവൻ
ഭടന്മാരും അവിടെയുണ്ട്. അവരുടെ കരുത്ത്
മനുഷ്യരിൽ ഭീതിയുണ്ടാക്കി. പക്ഷേ അവർ
അപമാനിതരായി. ആ വിദേശികൾ യുദ്ധ
ത്തിൽ കൊല്ലപ്പെട്ടവരോടൊപ്പം കിടക്കുകയാ
ണ്. അവർ ആ അഗാധതയിലേക്കു തങ്ങളുടെ
അപമാനത്തെക്കൂടി കൂടെക്കൊണ്ടുപോയി.

31“നരകക്കുഴിയിലേക്കു പോയവരെ ഫറ
വോൻ കാണും. അവരെ കാണുമ്പോൾ അവൻ
തന്റെ സമസ്ത ജനക്കൂട്ടത്തെയും കുറിച്ച്
സ്വയം ആശ്വസിക്കും. അതെ, ഫറവോനും അവ
ന്റെ സകലസൈന്യവും യുദ്ധത്തിൽ വധിക്ക
പ്പെടും.” എന്റെ യജമാനനായ യഹോവ പറ
ഞ്ഞതാണ് ഇക്കാര്യങ്ങൾ.
32“ഫറവോൻ ജീവനോടെയിരുന്നപ്പോൾ
ജനം അവനെ ഭയപ്പെടുന്നതിന് ഞാനിട
യാക്കി. എന്നാലവനിനി ആ വിദേശികളോ
ടൊപ്പം കിടക്കും. ഫറവോനും അവന്റെ സൈ
നികരും യുദ്ധത്തിൽ കൊല്ലപ്പെട്ട മറ്റുഭടന്മാ
രോടൊപ്പം കിടക്കും.” എന്റെ യജമാനനായ
യഹോവയാണ് ഇക്കാര്യങ്ങൾ പറഞ്ഞത്.

## പാറാവുകാരനായി യെഹെസ്കേലിനെ ദൈവം തെരഞ്ഞെടുക്കുന്നു

33 യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു, 2“മനുഷ്യ
പുത്രാ, നിന്റെ ജനത്തോടു സംസാരിക്കുക.
അവരോടു പറയുക, ‘ഒരു പ്രത്യേകരാജ്യത്തി
നെതിരെ യുദ്ധംചെയ്യാൻ ഞാൻ ശത്രുഭടന്മാ
രെ കൊണ്ടുവന്നേക്കാം. അങ്ങനെ സംഭവിക്കു
മ്പോൾ ആ രാജ്യത്തെ ജനം ഒരാളെ കാവൽക്കാ
രനായി തെരഞ്ഞെടുക്കും. 3ശത്രുഭടന്മാർ വരു
ന്നതു കാണുമ്പോൾ ഈ കാവൽക്കാരൻ കാഹ
ളം മുഴക്കുകയും ജനത്തിനു മുന്നറിയിപ്പു നൽ
കുകയും ചെയ്യുന്നു. 4കാഹളത്തിന്റെ ശബ്ദം
കേൾക്കുന്ന ഒരുവൻ ആ മുന്നറിയിപ്പു കേട്ടിട്ടും
അത് അവഗണിക്കുകയാണെങ്കിൽ ശത്രു അവ
നെ പിടികൂടി തടവുകാരനായി കൊണ്ടു
പോകും. അയാൾ സ്വന്തം മരണത്തിന് ഉത്ത
രവാദിയായിരിക്കും. 5അവൻ കാഹളം കേട്ടുവെ
ങ്കിലും അത് അവഗണിച്ചു. അതിനാൽ തന്റെ
മരണത്തിന് അയാൾ തന്നെ ഉത്തരവാദിയാ
കുന്നു. മുന്നറിയിപ്പ് അയാൾ ശ്രദ്ധിച്ചിരുന്നുവെ
ങ്കിൽ അയാൾക്ക് സ്വന്തം ജീവൻ രക്ഷിക്കാൻ
കഴിഞ്ഞേനെ. 6പക്ഷേ ആ പാറാവുകാരൻ
ശത്രുഭടന്മാർ വരുന്നതു കാണുകയും കാഹളം
മുഴക്കാതിരിക്കുകയും ചെയ്തേക്കാം. അയാൾ
ജനങ്ങളെ താക്കീതു ചെയ്തില്ല. ശത്രു അവരെ
പിടികൂടുകയും തടവുകാരായി കൊണ്ടുപോ
വുകയും ഒരാൾ കൊല്ലപ്പെടുകയും ചെയ്യും.
പാറാവുകാരൻ പാപം ചെയ്തതിനാൽ അയാ
ളും പിടിച്ചുകൊണ്ടുപോകപ്പെടും. ജനങ്ങളി
ലേതൊരുവന്റെയും മരണത്തിന് പാറാവു
കാരൻ ഉത്തരവാദിയായിരിക്കും.’
7“മനുഷ്യപുത്രാ, ഇപ്പോൾ ഞാൻ നിന്നെ
യിസ്രായേൽകുടുംബത്തിന്റെ കാവൽക്കാരനാ
യി തെരഞ്ഞെടുത്തിരിക്കുന്നു. എന്റെ വായിൽ
നിന്നൊരു സന്ദേശം കേട്ടാൽ നീ എനിക്കായി
ജനങ്ങൾക്ക് മുന്നറിയിപ്പു നൽകണം. 8ദുഷ്ടനു
വേണ്ടി എനിക്കൊരു സന്ദേശമുണ്ടായേക്കാം:
‘അല്ലയോ ദുഷ്ടാ, നീ മരിക്കും.’ അപ്പോൾ നീ
ചെന്ന് അയാൾക്ക് എനിക്കുവേണ്ടി മുന്നറി
യിപ്പു നൽകണം. നീ അവനു താക്കീതു നൽകു
കയും മാനസാന്തരപ്പെടാൻ പറയുകയും
ചെയ്തില്ലെങ്കിൽ ആ ദുഷ്ടൻ പാപം ചെയ്ത
തിനാൽ മരിക്കും. പക്ഷേ നിന്നെ ഞാൻ അവ
ന്റെ മരണത്തിന് ഉത്തരവാദിയാക്കും. 9പക്ഷേ
നീ മുന്നറിയിപ്പു കൊടുത്തിട്ടും ആ ദുഷ്ടൻ
തുടർന്നു പാപം ചെയ്യുകയും മാനസാന്തര
പ്പെടാൻ കൂട്ടാക്കാതിരിക്കുകയും ചെയ്താൽ
തന്റെ പാപത്തിന്റെ പേരിൽ അവൻ മരിക്കും.
പക്ഷേ നീ നിന്റെ ജീവൻ രക്ഷിക്കും.

## ദൈവത്തിന് മനുഷ്യനെ നശിപ്പിക്കണമെന്നില്ല

10“അതിനാൽ, മനുഷ്യപുത്രാ, എനിക്കു
വേണ്ടി യിസ്രായേലിന്റെ കുടുംബത്തോടു
സംസാരിക്കുക. ‘ഞങ്ങൾ പാപം ചെയ്യുകയും
നിയമം ലംഘിക്കുകയും ചെയ്തിരിക്കുന്നു.
ഞങ്ങളുടെ പാപത്തിന്റെ ഭാരം സഹിക്കാവു
ന്നതല്ല. ആ പാപങ്ങൾ മൂലം ഞങ്ങൾ ചീയുന്നു.
ജീവിക്കാൻ ഞങ്ങളെന്തു ചെയ്യണം?’ എന്നവർ
ചോദിച്ചേക്കാം.
11“നീ അവരോട് ഇങ്ങനെ പറയണം, ‘എന്റെ
യജമാനനായ യഹോവ പറയുന്നു, എന്റെ
ജീവനാണെ ഞാൻ സത്യം ചെയ്യുന്നു, മനുഷ്യർ
മരിക്കുന്നതു കാണുന്നത് ഞാനാസ്വദിക്കു
ന്നില്ല-ദുഷ്ടന്മാർ പോലും! അവർ മരിക്കണ
മെന്ന് എനിക്കാഗ്രഹമില്ല. ആ ദുഷ്ടന്മാർ
പശ്ചാത്താപത്തോടെ എന്നിലേക്കു മടങ്ങിവ
രണമെന്നാണെന്റെ ആഗ്രഹം. അവർ തങ്ങ
ളുടെ മാർഗ്ഗം വെടിഞ്ഞാൽ അവർക്ക് യഥാർത്ഥ
ത്തിൽ ജീവിക്കാൻ കഴിയും! അതിനാൽ എന്നി
ലേക്കു വരിക! തിന്മകൾ ചെയ്യുന്നത് അവസാ
നിപ്പിക്കുക! യിസ്രായേൽകുടുംബമേ, നിങ്ങൾ
എന്തിനു മരിക്കണം?’
12“മനുഷ്യപുത്രാ, നിന്റെ ജനത്തോട് ഇതും
പറയുക: ‘ഒരുവൻ ദുഷ്ടനായിത്തീരുകയും
പാപം ചെയ്യാൻ തുടങ്ങുകയും ചെയ്താൽ
മുമ്പ് അവൻ ചെയ്ത നല്ലകാര്യങ്ങൾ അവനെ
രക്ഷിക്കില്ല. തിന്മയിൽ നിന്നു പിന്തിരിഞ്ഞാൽ
മുമ്പു ചെയ്ത പാപങ്ങൾ ഒരുവനെ നശി
പ്പിക്കുകയുമില്ല. അതിനാൽ, ഇന്നു പാപം
ചെയ്യാൻ തുടങ്ങിയാൽ മുമ്പു ചെയ്ത നല്ല
കാര്യങ്ങൾ ഒരുവനെ രക്ഷിക്കില്ല.’
13“ധർമ്മിഷ്ഠനോട് അവൻ ജീവിക്കുമെന്നു
ഞാൻ പറഞ്ഞേക്കാം. പക്ഷേ താൻ ചെയ്തിരി
ക്കുന്ന നന്മകൾ തന്നെ രക്ഷിക്കുമെന്ന് ആ ധർ
മ്മിഷ്ഠൻ ചിന്തിച്ചു തുടങ്ങിയേക്കാം. അങ്ങനെ
അവൻ തിന്മകൾ ചെയ്യാൻ തുടങ്ങിയേക്കാം.
പക്ഷേ അയാൾ മുമ്പു ചെയ്ത നന്മകൾ ഞാൻ
ഒരിക്കലും ഓർമ്മിക്കുകയില്ല! ഇല്ല, അവൻ
ചെയ്യാനാരംഭിക്കുന്ന തിന്മകൾകൊണ്ട് അവൻ
മരിക്കും.

14“ദുഷ്ടനായ ഒരുവൻ മരിക്കുമെന്ന് ഞാൻ
അവനോടു പറഞ്ഞെന്നു വരാം. പക്ഷേ അവന്
മാനസാന്തരമുണ്ടായേക്കാം. അവൻ പാപം
ചെയ്യുന്നത് അവസാനിപ്പിക്കുകയും നേരായ
മാർഗ്ഗത്തിൽ ജീവിക്കാനാരംഭിക്കുകയും ചെയ്
തേക്കാം. അവൻ ന്യായവും നീതിയുമുള്ളവനാ
യിത്തീർന്നേക്കാം. 15പണമായി സ്വീകരിച്ച
സാധനങ്ങൾ അവൻ തിരികെക്കൊടുത്തുവെ
ന്നും വരാം. താൻ കവർന്നതിനൊക്കെ അവൻ
വില നൽകിയേക്കാം. ജീവൻനൽകുന്ന കല്പന
കൾ അവൻ പിന്തുടരാൻ തുടങ്ങിയേക്കാം. തിന്മ
ചെയ്യുന്നത് അവൻ അവസാനിപ്പിക്കുന്നു.
അപ്പോൾ അയാൾ നിശ്ചയമായും ജീവിക്കും.
അവൻ മരിക്കുകയില്ല. 16പണ്ട് അവൻചെയ്ത
തിന്മകൾ ഞാൻ ഓർമ്മിക്കുകയില്ല. എന്തുകൊ
ണ്ടെന്നാൽ അവനിപ്പോൾ നേരിന്റെയും നീതി
യുടെയും വഴിയിൽ ജീവിക്കുന്നു. അതിനാല
വൻ ജീവിക്കും!

17“എന്നാൽ നിൻെറ ജനം പറയുന്നു, ‘അതു
ന്യായമല്ല! എൻെറ യജമാനനായ യഹോ
വയ്ക്ക് അങ്ങനെയായിരിക്കാൻ കഴിയില്ല!’
“പക്ഷേ അവർ നീതിമാന്മാരല്ല! അസാദ്ധ്യ
മായ വഴികളുള്ളവരാകുന്നു അവർ! 18ധർമ്മി
ഷ്ഠൻ നന്മചെയ്യുന്നതു നിർത്തുകയും തിന്മ
ചെയ്യുകയും ചെയ്താൽ തൻെറ പാപങ്ങൾ
മൂലം അവൻ മരിക്കും. 19പക്ഷേ ദുഷ്ടൻ തിന്മ
കൾ ചെയ്യുന്നതു നിർത്തുകയും നേരിൻെറയും
നീതിയുടെയും വഴിയേപോവുകയും ചെയ്
താൽ അവൻ ജീവിക്കും! 20പക്ഷേ എന്നിട്ടും
ഞാൻ നീതിമാനല്ലെന്നു നിങ്ങൾ പറയുന്നു.
പക്ഷേ നിന്നോടു ഞാൻ സത്യം പറയുന്നു.
യിസ്രായേലിൻെറ കുടുംബമേ, ഓരോ വ്യക്തി
യും അവനവൻെറ പ്രവൃത്തിയുടെ പേരിൽ
വിധിക്കപ്പെടുന്നു!”

### യെരൂശലേം എടുക്കപ്പെട്ടിരിക്കുന്നു

21പ്രവാസത്തിൻെറ പന്ത്രണ്ടാം വർഷത്തി
ലെ പത്താം മാസം അഞ്ചാം തീയതി യെരൂശ
ലേമിൽ നിന്നൊരാൾ എൻെറയടുത്തേക്കു
വന്നു. അയാൾ അവിടെ യുദ്ധത്തിൽനിന്നു
രക്ഷപ്പെട്ടവനാണ്. അവൻ പറഞ്ഞു, “നഗരം
(യെരൂശലേം) എടുക്കപ്പെട്ടിരിക്കുന്നു!”
22അയാൾ എൻെറയടുത്തേക്കു വന്നതിൻെറ
തലേന്ന് എൻെറ യജമാനനായ യഹോവയുടെ
ശക്തി എൻെറയടുത്തേക്കു വന്നു. ദൈവം
എന്നെ സംസാരിക്കാൻ കഴിയാതെയാക്കി
അയാൾ എൻെറയടുത്തു വന്നപ്പോൾ യഹോ
വ എൻെറ വായ തുറക്കുകയും എന്നെ വീണ്ടും
സംസാരിക്കാൻ അനുവദിക്കുകയും ചെയ്തു.
23അനന്തരം യഹോവയുടെ അരുളപ്പാട് എനി
ക്കുണ്ടായി. അവൻ പറഞ്ഞു, 24“മനുഷ്യപുത്രാ,
യിസ്രായേലിൻെറ പാഴ്നിലങ്ങളിൽ വസിക്കു
ന്ന യിസ്രായേലുകാരുണ്ട്, അവർ പറയുകയാ
ണ്, ‘അബ്രാഹാം ഒരാൾ മാത്രമേ ഉണ്ടായിരു
ന്നുള്ളൂ. ദൈവം അവന് ഈ ദേശം നൽകുകയും
ചെയ്തു. ഇപ്പോൾ നമ്മൾ അനേകരുണ്ട്. അതി
നാൽ തീർച്ചയായും ഈ ദേശം നമ്മളുടേതാണ്!
ഇത് നമ്മുടെ ദേശമാണ്!’
25“യജമാനനും യഹോവയുമായവൻ ഇപ്ര
കാരം പറയുന്നുവെന്ന് നീ അവരോടു പറയ
ണം, ‘രക്തമുള്ളപ്പോൾത്തന്നെ നിങ്ങൾ മാംസം
ഭക്ഷിക്കുന്നു. നിങ്ങൾ സഹായത്തിനായി നിങ്ങ
ളുടെ വിഗ്രഹങ്ങളെ സമീപിക്കുന്നു. നിങ്ങൾ
രക്തം ചൊരിഞ്ഞു. പിന്നെ, ഞാനെന്തിനാണ്
നിങ്ങൾക്കീ ദേശം തരുന്നത്? 26നിങ്ങൾ നിങ്ങ
ളുടെ സ്വന്തം വാളിൽ വിശ്വസിക്കുന്നു. നിങ്ങ
ളോരോരുത്തരും കൊടുംകൃത്യങ്ങൾ ചെയ്യുന്നു.
നിങ്ങളോരോരുത്തരും അയൽക്കാരൻെറ ഭാര്യ
യുമായി ലൈംഗികപാപം ചെയ്യുന്നു. അതി
നാൽ നിങ്ങൾക്ക് ഈ ദേശം കൈവശമാവു
കയില്ല!’
27“‘യജമാനനും യഹോവയുമായവൻ ഇപ്ര
കാരം പറയുന്നുവെന്ന് നീ അവരോടു പറ
യണം, “എൻെറ ജീവനാണെ, ഞാൻ പ്രതിജ്ഞ
ചെയ്യുന്നു, അവശിഷ്ടങ്ങൾക്കിടയിൽ കഴിയു
ന്നവർ വാളിനാൽ കൊല്ലപ്പെടും! ആരെങ്കിലും
വെളിമ്പ്രദേശത്തുണ്ടെങ്കിൽ അവനെ മൃഗങ്ങൾ
കൊന്നുതിന്നാൻ ഞാനിടയാക്കും. കോട്ടകളി
ലും ഗുഹകളിലും ഒളിച്ചിരിക്കുന്നവരുണ്ടെങ്കിൽ
അവർ രോഗംമൂലം മരിക്കും. 28ദേശത്തെ ഞാൻ
ശൂന്യവും പാഴുമാക്കും. ആ രാജ്യത്തിന് അത്
അഹങ്കരിച്ചിരുന്ന സകലതും നഷ്ടമാവും.
യിസ്രായേലിലെ പർവ്വതങ്ങൾ ശൂന്യമായിത്തീ
രും. ആരും അതുവഴി കടന്നുപോകില്ല. 29അവർ
നിരവധി കൊടുംപാതകങ്ങൾ ചെയ്തിരിക്കു
ന്നു. അതിനാൽ ഞാൻ ആ ദേശത്തെ ശൂന്യവും
പാഴുമാക്കും. അപ്പോൾ ഞാനാണു യഹോവ
യെന്ന് ഇവർ അറിയും.”
30“‘മനുഷ്യപുത്രാ, ഇനി നിന്നെപ്പറ്റി. നിൻെറ
ജനം മതിലുകളിൽ ചാരിയും പടിവാതിലുക
ളിൽനിന്നും പരസ്പരം നിന്നെപ്പറ്റി സംസാരി
ക്കുകയാണ്. “വരൂ, യഹോവ പറയുന്ന സന്ദേ
ശമെന്താണെന്നു നമുക്കു കേൾക്കാം” എന്ന്
അവർ തമ്മിൽ പറയുന്നു. 31അങ്ങനെ, ജനം
വരുമെന്ന പോലെ അവർ നിൻെറ അടുത്തേക്കു
വരുന്നു. എൻെറ ജനം വന്ന് നിൻെറ മുമ്പിലി
രിക്കുന്നു. അവർ നിൻെറ വാക്കുകൾകേൾക്കു
ന്നു. പക്ഷേ അവർ നീ പറയുമ്പോലെ പ്രവർ
ത്തിക്കുന്നില്ല. വായകൊണ്ടു കൂടുതൽ സ്നേഹം
കാണിക്കുകയാണവർ, പക്ഷേ സ്വന്തംനേട്ട
ങ്ങൾ മാത്രമാണവരുടെ ആഗ്രഹം.
32“‘നീ അവർക്ക് വെറുമൊരു പ്രേമഗായകൻ
മാത്രം. നിനക്ക് നല്ല ശബ്ദമുണ്ട്. നീ നിൻെറ
ഉപകരണം നന്നായി വായിക്കുന്നു. അവർ
നിൻെറ വാക്കുകൾ കേൾക്കുന്നുണ്ട്, പക്ഷേ നീ
പറയുന്നത് അവർ പ്രവർത്തിക്കുന്നില്ല.
33എന്നാൽ നീ പാടുന്നകാര്യങ്ങൾ യഥാർത്ഥ
ത്തിൽ സംഭവിക്കും. അപ്പോൾ, അവർക്കിടയിൽ
ഒരു പ്രവാചകൻ യഥാർത്ഥത്തിൽ ജീവിച്ചിരു
ന്നുവെന്ന് അവർ അറിയുകയും ചെയ്യും!’”

### യിസ്രായേൽ ഒരു ആട്ടിൻപറ്റം പോലെ

34 യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു, 2“മനുഷ്യ
പുത്രാ, എനിക്കായി യിസ്രായേലിലെ ഇടയ
ന്മാർക്കെതിരെ സംസാരിക്കുക. യജമാനനും
യഹോവയുമായവൻ ഇപ്രകാരം പറയുന്നെന്ന്
അവരോടു പറയുക, ‘യിസ്രായേലിൻെറ ഇടയ
ന്മാരേ, നിങ്ങൾ നിങ്ങളെത്തന്നെ തീറ്റുകയാണ്.
നിങ്ങൾക്കു ദുരിതം! ഇടയന്മാരേ, നിങ്ങളെന്തു
കൊണ്ട് ചെമ്മരിയാടുകളെ തീറ്റുന്നില്ല? 3കൊ
ഴുത്ത ചെമ്മരിയാടിനെ നിങ്ങൾ തിന്നുകയും
അവയുടെ രോമംകൊണ്ട് നിനക്കായി കമ്പിളി
യുണ്ടാക്കുകയും ചെയ്യുന്നു. കൊഴുത്ത ചെമ്മരി
യാടിനെ കൊല്ലുന്നുണ്ടെങ്കിലും ആട്ടിൻപറ്റ
ത്തെ പരിപാലിക്കുന്നില്ല. 4ദുർബ്ബലർക്കു
നിങ്ങൾ ബലമേകില്ല. രോഗം പിടിച്ച ചെമ്മ
രിയാടുകളെ നിങ്ങൾ പരിചരിച്ചില്ല. പരിക്കേറ്റ
ചെമ്മരിയാടിനെ നിങ്ങൾ വച്ചുകെട്ടിയില്ല.
ഏതാനും ചെമ്മരിയാടുകൾ വഴിതെറ്റിപ്പോയി.
പക്ഷേ നിങ്ങൾ അവയെ അന്വേഷിച്ചു. തിരി
കെ കൊണ്ടുവന്നില്ല. ആ നഷ്ടപ്പെട്ട കുഞ്ഞാടു
കളെ തേടി നീ പോയില്ല. ബലവും ക്രൂരത
യുമുപയോഗിച്ചു നീ ചെമ്മരിയാടുകളെ നിയ
ന്ത്രിച്ചു!
5“‘ആട്ടിൻപറ്റം ഇപ്പോൾ ഇടയനില്ലാത്തതി
നാൽ ചിതറിയിരിക്കുന്നു. അവർ കാട്ടുമൃഗങ്ങ
ൾക്കു ഭക്ഷണമായിത്തീർന്നു. അങ്ങനെ അവർ
ചിതറിയിരിക്കുന്നു. 6എൻെറ ആട്ടിൻപറ്റം സക
ലപർവ്വതങ്ങൾക്കുമേലും സകലകുന്നുകളിലും
അലഞ്ഞു നടന്നു. ഭൂമിയുടെ മുഖമാകെ എൻെറ
ആട്ടിൻപറ്റം ചിതറിയിരുന്നു. അവരെ തെര
യാനോ അന്വേഷിക്കാനോ ആരുമുണ്ടായിരു
ന്നില്ല.’”
7അതിനാൽ ഇടയന്മാരേ, യഹോവയുടെ
വചനത്തിനു കാതോർക്കുക. എൻെറ യജമാന

നായ യഹോവ പറയുന്നു, 8“എന്നാണെ, ഞാൻ
സത്യം ചെയ്യുന്നു. കാട്ടുമൃഗങ്ങൾ എന്റെ
കുഞ്ഞാടുകളെ പിടിച്ചിരിക്കുന്നു. അതെ,
എന്റെ ആട്ടിൻപറ്റം സകല കാട്ടുമൃഗങ്ങൾക്കും
ഭക്ഷണമായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ
അവർക്കൊരു യഥാർത്ഥ ഇടയനില്ലായിരുന്നു.
എന്റെ ഇടയന്മാർ എന്റെ ആട്ടിൻപറ്റത്തെ
തെരഞ്ഞില്ല. ഇല്ല, ആ ഇടയന്മാർ ആ കുഞ്ഞാ
ടുകളെ കൊല്ലുകയും തങ്ങൾക്കു ഭക്ഷണമാക്കു
കയും മാത്രമാണു ചെയ്തത്. അവർ എന്റെ
ആട്ടിൻപറ്റത്തെ പോറ്റിയില്ല.”

9അതിനാൽ ഇടയന്മാരേ, യഹോവയുടെ
വചനത്തിനു കാതോർക്കുക! 10യഹോവ പറ
യുന്നു, “ഞാൻ ആ ഇടയന്മാർക്കെതിരായിരി
ക്കുന്നു! എന്റെ കുഞ്ഞാടുകളെ ഞാൻ അവ
രോടാവശ്യപ്പെടും. അവരെ ഞാൻ തുരത്തും!
അവരിനി എന്റെ ഇടയന്മാരായിരിക്കില്ല! അന
ന്തരം ഇടയന്മാർക്ക് അവരെത്തന്നെ തീറ്റിപ്പോ
റ്റാനാവില്ല. എന്റെ ആട്ടിൻപറ്റത്തെ ഞാൻ
അവരുടെ വായിൽനിന്നും രക്ഷിക്കുകയും
ചെയ്യും. അപ്പോൾ എന്റെ ആടുകൾ ഇനി
അവ ർക്കാഹാരമാകില്ല.”

11എന്റെ യജമാനനായ യഹോവ പറയു
ന്നു, “ഞാൻ സ്വയം അവരുടെ ഇടയനായി
ത്തീരും. ഞാനെന്റെ കുഞ്ഞാടിനെ തേടും.
ഞാനവരെ അന്വേഷിക്കും. 12ആട്ടിൻ കുട്ടികൾ
കൂട്ടംതെറ്റിപ്പോകുമ്പോൾ അവയോടൊപ്പമുള്ള
ഇടയൻ അവരെ തെരഞ്ഞുപോകും. അതേ
പോലെ ഞാൻ എന്റെ ആട്ടിൻകുട്ടികളെ തെര
യും. എന്റെ ആട്ടിൻ കുട്ടികളെ ഞാൻ രക്ഷി
ക്കും. ഇരുട്ടും കാർമേഘവും നിറഞ്ഞ ദിവസങ്ങ
ളിൽ അവ അലഞ്ഞുതിരിയുന്ന സ്ഥലങ്ങളിൽ
നിന്നും ഞാനവയെ മടക്കിക്കൊണ്ടുവരും.
13അവരെ ഞാൻ ആ രാഷ്ട്രങ്ങളിൽനിന്നും പുറ
ത്തേക്കെടുക്കും. ആ രാജ്യങ്ങളിൽനിന്ന് ഞാൻ
അവരെ ഒരുമിച്ചുചേർക്കും. അവരെ ഞാൻ
അവരുടെ സ്വന്തംദേശത്തേക്കു കൊണ്ടുവരും.
യിസ്രായേലിലെ പർവ്വതങ്ങളിലും അരുവി
ക്കരകളിലും മനുഷ്യവാസമുള്ള സകലസ്ഥല
ങ്ങളിലും ഞാനവരെ മേയ്ക്കും. 14പുൽമേടുക
ളിലേക്കു ഞാനവരെ നയിക്കും. യിസ്രായേ
ലിലെ അത്യുന്നതപർവ്വതങ്ങളിലേക്ക് അവർ
പോകും. അവിടെ അവർ നല്ല നിലത്തു കിടക്കു
കയും പുല്ലു തിന്നുകയും ചെയ്യും. യിസ്രായേ
ലിലെ പർവ്വതങ്ങളിലുള്ള സമൃദ്ധമായ പുൽമേ
ടുകളിൽ അവർ മേഞ്ഞുനടക്കും. 15അതെ,
എന്റെ ആട്ടിൻപറ്റത്തെ ഞാൻ മേയ്ക്കുകയും
അവരെ ഒരു വിശ്രമസ്ഥലത്തേക്കു നയിക്കുക
യും ചെയ്യും.” എന്റെ യജമാനനായ യഹോവ
യാണ് ഇക്കാര്യങ്ങൾ പറഞ്ഞത്.

16“നഷ്ടപ്പെട്ട കുഞ്ഞാടിനുവേണ്ടി ഞാൻ
തെരയും. ചിതറിപ്പോയ കുഞ്ഞാടുകളെ ഞാൻ
തിരികെ കൊണ്ടുവരും. പരിക്കേറ്റ കുഞ്ഞാടി
നെ ഞാൻ വച്ചുകെട്ടും. ദുർബ്ബലമായ കുഞ്ഞാ
ടിനെ ഞാൻ ബലപ്പെടുത്തും. പക്ഷേ തടിച്ചു
കൊഴുത്ത, ശക്തരായവരെ ഞാൻ നശിപ്പിക്കും.
അർഹിക്കുന്ന ശിക്ഷകൊണ്ട് ഞാനവയെ തീറ്റി
പ്പോറ്റും.”

17എന്റെ യജമാനനായ യഹോവ പറയുന്നു,
“എന്റെ ആട്ടിൻപറ്റമേ, ഓരോ ആടിനുമിട
യിൽ ഞാൻ ന്യായവിധി നടപ്പാക്കും. ഓരോ
ആണാടിനും ആൺകോലാടിനുമിടയിൽ ഞാൻ
ന്യായവിധി നടപ്പാക്കും. 18നല്ല പുൽമേട്ടിലെ
പുല്ലു നിങ്ങൾക്കു തിന്നാം. പിന്നെന്തുകൊണ്ട്
നിങ്ങൾക്കിതു മതിയാകുന്നില്ല. മറ്റൊരാടിന്റെ
പുല്ലു നിങ്ങൾ കാലുകൾകൊണ്ടു ചവിട്ടി
മെതിക്കുന്നതും എന്തിന്? സമൃദ്ധമായി ശുദ്ധ
ജലം നിങ്ങൾക്കു കുടിക്കാം. പിന്നെന്തിനാണ്
മറ്റാടുകൾക്കു കുടിക്കാനുള്ളവെള്ളം നിങ്ങൾ
കാലുകൊണ്ടു കലക്കിദുഷിപ്പിക്കുന്നത്?
19എന്റെ ആട്ടിൻപറ്റത്തിന് നിങ്ങൾ ചവിട്ടി
മെതിച്ച പുല്ലുതിന്നണം, നിങ്ങളുടെ കാലുകൾ
കലക്കിയ വെള്ളം കുടിക്കണം!”

20അതിനാൽ എന്റെ യജമാനനായ
യഹോവ അവരോടു പറയുന്നു: “തടിച്ച ആടി
നും മെലിഞ്ഞ ആടിനുമിടയിൽ ഞാൻ സ്വയം
ന്യായവിധി നടത്തും! 21നിങ്ങൾ വശങ്ങൾ
കൊണ്ടും ചുമലുകൊണ്ടും തള്ളുകയാണ്. ദുർ
ബ്ബലരായ ആടുകളെയൊക്കെ നിങ്ങൾ കൊമ്പു
കൾകൊണ്ട് കുത്തിമലർത്തുന്നു. അവരെ തുര
ത്തുംവരെ നിങ്ങൾ തള്ളുന്നു. 22അതിനാൽ
എന്റെ ആട്ടിൻ പറ്റത്തെ ഞാൻ രക്ഷിക്കും.
ഇനിമുതൽ അവർ ഇരയായിരിക്കില്ല. കാട്ടുമൃ
ഗങ്ങൾ ഇനി അവരെ പിടിക്കുകയില്ല. ഓരോ
ആടുകൾക്കിടയിലും ഞാൻ ന്യായവിധി നട
ത്തും. 23പിന്നെ, അവർക്കുമേൽ ഞാനൊരിട
യനെ നിയോഗിക്കും. എന്റെ ദാസനായ ദാവീ
ദിനെത്തന്നെ. അവൻ അവരെ തീറ്റിപ്പോറ്റുക
യും അവരുടെ ഇടയനായിരിക്കുകയും ചെയ്യും.
24അപ്പോൾ യജമാനനും യഹോവയുമായ
ഞാൻ അവരുടെ ദൈവമായിരിക്കും. എന്റെ
ദാസനായ ദാവീദിനെ ഞാൻ അവർക്കിടയിൽ
ഭരണാധിപനാക്കുകയും ചെയ്യും. യഹോവ
യായ ഞാൻ അരുളിയിരിക്കുന്നു.

25“എന്റെ ചെമ്മരിയാടുകളുമായി ഞാനൊ
രു സമാധാനക്കരാറുണ്ടാക്കും. ഘോരമൃഗങ്ങളെ
ഞാനീ ദേശത്തുനിന്നും ഓടിക്കും. അപ്പോൾ
ചെമ്മരിയാടുകൾക്ക് മരുഭൂമിയിൽ സുരക്ഷിത
മായിരിക്കുവാനും വനത്തിൽ കിടന്നുറങ്ങു
വാനും കഴിയും. 26ചെമ്മരിയാടുകളെയും
എന്റെ കുന്നിനുചുറ്റുമുള്ള സ്ഥലങ്ങളെയും
ഞാൻ അനുഗ്രഹിക്കും. യഥാകാലം ഞാൻ മഴ
പെയ്യിക്കും. അത് അനുഗ്രഹം വർഷിക്കും. 27വയ
ലുകളിൽ വളരുന്ന മരങ്ങൾ ഫലങ്ങൾ ഉണ്ടാ
ക്കും. ഭൂമി വിളവുതരും. അങ്ങനെ ചെമ്മരിയാ
ടുകൾ അവരുടെ ദേശത്ത് സുരക്ഷിതരായിരി
ക്കും. അവരുടെ നുകങ്ങൾ ഞാൻ തകർക്കും.
അവരെ അടിമകളാക്കുന്നവരുടെ ശക്തിയിൽ
നിന്ന് ഞാൻ അവരെ രക്ഷിക്കും. അപ്പോൾ
ഞാനാണു യഹോവയെന്ന് അവർ അറിയും.
28ഇനിമേൽ അവർ രാഷ്ട്രങ്ങൾക്ക് ഒരിരയായി
രിക്കില്ല. ഭൂമിയിലെ മൃഗങ്ങൾ അവരെ ഇനിമേൽ
ഭക്ഷിക്കുകയില്ല. പക്ഷേ അവർ സുരക്ഷിത
രായി ജീവിക്കും. ആരും അവരെ ഭയപ്പെടുത്തു
കയില്ല. 29പ്രസിദ്ധമായ കൃഷിയിടം അവർക്കു
ഞാൻ സ്ഥാപിച്ചു നൽകും. ആ ദേശത്ത് അവ
രൊരിക്കലും പട്ടിണികിടക്കില്ല. രാഷ്ട്രങ്ങളിൽ
നിന്നുള്ള അപമാനം അവർക്കിനി ഉണ്ടാകില്ല.
30അപ്പോൾ അവരുടെ ദൈവമാകുന്ന യഹോവ
ഞാനാണെന്ന് അവർ അറിയും. ഞാൻ അവ
രോടൊപ്പമുണ്ടെന്നും അവരറിയും. തങ്ങൾ
എന്റെ ജനതയാണെന്ന് യിസ്രായേൽ കുടും
ബം അറിയുകയും ചെയ്യും!” എന്റെ യജമാന
നായ യഹോവയാണ് ഇക്കാര്യങ്ങൾ അരുളി
യത്!

31“നിങ്ങൾ എന്റെ കുഞ്ഞാടുകളാകുന്നു,
പുൽമേടുകളുടെ കുഞ്ഞാടുകൾ. നിങ്ങൾ
വെറും മനുഷ്യർമാത്രം. ഞാൻ നിങ്ങളുടെ ദൈ

വവും.” എന്റെ യജമാനനായ യഹോവയാണ്
ഇക്കാര്യങ്ങൾ അരുളിയത്.

### ഏദോമിനെതിരെയുള്ള സന്ദേശം

35 യഹോവയുടെ അരുളപ്പാട് എനിക്കു
ണ്ടായി. അവൻ പറഞ്ഞു, 2“മനുഷ്യ
പുത്രാ, സെയീർമലയിലേക്കു നോക്കി അതി
നെതിരെ എനിക്കായി പറയുക. 3അതിനോട്
ഇപ്രകാരം പറയുക, ‘എന്റെ യജമാനനായ
യഹോവ ഇപ്രകാരം പറയുന്നു,
“‘സെയീർപർവ്വതമേ, ഞാൻ നിനക്കെതിരാ
കുന്നു! നിന്നെ ഞാൻ ശിക്ഷിക്കും. നിന്നെ ഞാൻ
ശൂന്യവും തരിശുമാക്കും.
4നിന്റെ നഗരങ്ങൾ ഞാൻ നശിപ്പിക്കും. നീ
ശൂന്യമായിത്തീരുകയും ചെയ്യും. അപ്പോൾ
ഞാനാണു യഹോവയെന്ന് നീ അറിയും.
5എന്തുകൊണ്ടെന്നാൽ, നീ എല്ലായ്പ്പോഴും
എന്റെ ജനത്തിന് എതിരായിരുന്നു. യിസ്രാ
യേലിനെതിരെ അവരുടെ ദുരിതകാലത്തും
അവരുടെ അന്ത്യശിക്ഷാവേളയിലും നീ
നിന്റെ വാളുപയോഗിച്ചു.’”
6അതിനാൽ എന്റെ യജമാനനായ യഹോവ
പറയുന്നു, “എന്റെ ജീവനാണെ, ഞാൻ സത്യം
ചെയ്യുന്നു, നിന്നെ ഞാൻ കൊല്ലാൻ നൽകും.
മനുഷ്യരെ കൊല്ലുന്നതു നീ വെറുത്തില്ല. അതി
നാൽ മരണം പിന്തുടരും. 7സെയീർപർവ്വതത്തെ
ഞാൻ അവശിഷ്ടങ്ങളുടെ കൂമ്പാരമാക്കും.
അതിലേ കടന്നുപോകുന്ന എല്ലാവരെയും
ഞാൻ ഇതിൽനിന്നും വിച്ഛേദിക്കും. 8അതി
ന്റെ പർവ്വതങ്ങളെ ഞാൻ ശവങ്ങൾ കൊണ്ടു
മൂടും. ആ ശവങ്ങൾ നിന്റെകുന്നുകളിലും
സകല താഴ്വരകളിലും സകല മലയിടുക്കു
കളിലും നിറയും. 9നിന്നെ ഞാൻ എന്നന്നേക്കും
ശൂന്യമാക്കും. നിന്റെ നഗരങ്ങളിൽ ഒരുത്തരും
വസിക്കുകയില്ല. അപ്പോൾ ഞാനാണു യഹോ
വയെന്ന് നീ അറിയും.”
10നീ പറഞ്ഞു, “ഈ രണ്ടു രാഷ്ട്രങ്ങളും രാജ്യ
ങ്ങളും എന്റേതാകും. ഞങ്ങളതിനെ സ്വന്ത
മാക്കും.”
പക്ഷേ, യഹോവ അവിടെയുണ്ട്! 11എന്റെ
യജമാനനായ യഹോവ പറയുന്നു, “നീ
എന്റെ ജനത്തോടു കോപിച്ചിരുന്നു. നിനക്ക
വരോട് അസൂയയായിരുന്നു. നിന്നോടു
ഞാനും അതനുസരിച്ചു പെരുമാറും. നിന്നിൽ
അവരോടുള്ള വെറുപ്പു നിറഞ്ഞിരുന്നു. അതി
നാൽ, എന്റെ ജീവനാണെ ഞാൻ സത്യം
ചെയ്യുന്നു, നിന്നെ ഞാൻ ശിക്ഷിക്കുകയും
ഞാൻ അവരോടൊപ്പമുണ്ടെന്ന് എന്റെ ജനം
അപ്പോൾ അറിയാനിടയാക്കുകയും ചെയ്യും.
12നിന്റെ മുഴുവൻ പരിഹാസങ്ങളും ഞാൻ
കേട്ടുവെന്ന് അപ്പോൾ നീ അറിയുകയും
ചെയ്യും. യിസ്രായേലിന്റെപർവ്വതത്തിനെ
തിരെ നീ വളരെ ദുഷിച്ചു പറഞ്ഞു. നീ പറ
ഞ്ഞു, ‘യിസ്രായേൽ നശിപ്പിക്കപ്പെട്ടിരിക്കുന്നു!
അതിനെ ഞങ്ങൾ ആഹാരം പോലെ ചവച്ച
രയ്ക്കും!’ എന്ന്. 13നീ അഹങ്കരിക്കുകയും എനി
ക്കെതിരെ സംസാരിക്കുകയും ചെയ്തു. നീ
ഒരുപാടുതവണ സംസാരിക്കുകയും നീ പറ
ഞ്ഞ ഓരോവാക്കും ഞാൻ കേൾക്കുകയും ചെ
യ്തു! അതെ, ഞാൻ നിന്നെ ശ്രവിച്ചു.”
14എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, “ഞാൻ നിന്നെ നശിപ്പിക്കുമ്പോൾ
ഭൂമി മുഴുവനും സന്തോഷിക്കും. 15യിസ്രായേൽ
രാജ്യം നശിപ്പിക്കപ്പെട്ടപ്പോൾ നീ സന്തോഷി
ച്ചിരുന്നു. നിന്നെയും ഞാൻ അങ്ങനെ കൈ
കാര്യം ചെയ്യും. സെയീർപർവ്വതവും ഏദോം
രാജ്യംമുഴുവനും നശിപ്പിക്കപ്പെടും. അപ്പോൾ
ഞാനാണു യഹോവയെന്ന് നീ അറിയും.”

### യിസ്രായേൽദേശം പുനർനിർമ്മിക്കപ്പെടും

36 “മനുഷ്യപുത്രാ, യിസ്രായേലിന്റെ
പർവ്വതങ്ങളോട് എനിക്കുവേണ്ടി
സംസാരിക്കുക. യഹോവയുടെ വചനത്തിനു
ചെവിയോർക്കാൻ യിസ്രായേലിന്റെപർവ്വത
ങ്ങളോടു പറയുക! 2യജമാനനും യഹോവയു
മായവൻ ഇപ്രകാരം പറയുന്നുവെന്ന് അവ
രോടു പറയുക, ‘ശത്രു നിങ്ങളെ ദുഷിച്ചു പറ
ഞ്ഞു. അവർ പറഞ്ഞു, ആഹാ! ഇനി അവരുടെ
പ്രാചീനപർവ്വതങ്ങൾ ഞങ്ങളുടേതാകും!’
3“അതിനാൽ യിസ്രായേലിലെ പർവ്വതങ്ങ
ളോട് എനിക്കുവേണ്ടി പ്രവചിക്കുക. യജമാ
നനും യഹോവയുമായവൻ ഇപ്രകാരം പറയു
ന്നുവെന്ന് അവരോടു പറയുക, ‘ശത്രു നിങ്ങ
ളുടെ നഗരങ്ങളെ നശിപ്പിക്കുകയും എല്ലാവശ
ത്തുനിന്നും നിങ്ങളെ ആക്രമിക്കുകയും ചെ
യ്തു. നിങ്ങൾ ശേഷിക്കുന്നരാഷ്ട്രക്കാരുടെ
കൈവശമാകുന്നതിനാണ് അവർ ഇതു ചെയ്ത
ത്. പിന്നെ ജനങ്ങൾ നിങ്ങളെപ്പറ്റി സംസാരി
ക്കുകയും മുരളുകയും ചെയ്തു.’”
4അതിനാൽ, യിസ്രായേലിലെ പർവ്വതങ്ങളേ,
എന്റെ യജമാനനായ യഹോവയുടെ വാക്കു
കൾ ശ്രദ്ധിക്കുക! പർവ്വതങ്ങളോടും കുന്നുക
ളോടും അരുവികളോടും താഴ്വരകളോടും
ശൂന്യാവശിഷ്ടങ്ങളോടും ചുറ്റിലുമുള്ള ബാക്കി
രാഷ്ട്രങ്ങളാൽ പരിഹസിക്കപ്പെടുകയും
കൊള്ളയടിക്കപ്പെടുകയും ചെയ്ത പരിത്യക്ത
മായ നഗരങ്ങളോടും ഒക്കെയാണ് എന്റെ യജ
മാനനായ യഹോവ ഇതു പറയുന്നത്. 5എന്റെ
യജമാനനായ യഹോവ പറയുന്നു, “ഞാൻ
സത്യം ചെയ്യുകയും രാഷ്ട്രങ്ങൾക്കെതിരെ
സംസാരിക്കുകയും ചെയ്യും. ഏദോമിനെതിരെ
ഞാനെന്റെ അസഹിഷ്ണതയുടെ അഗ്നി
യോടെ സംസാരിക്കും! ഏദോമിനെയും മറ്റു
രാഷ്ട്രങ്ങളെയും ഞാൻ എന്റെ കോപത്തിനി
രയാക്കും. ആ രാഷ്ട്രങ്ങൾ എന്റെ ദേശം കൈ
വശപ്പെടുത്തി. എത്രത്തോളം പുച്ഛം അതി
നോടു കാണിക്കാൻ കഴിഞ്ഞു. എന്ത് ആഹ്ലാദ
മായിരുന്നു അവർ അതു പിടിച്ചടക്കിയപ്പോൾ.
കൊള്ളയടിക്കാനും നശിപ്പിക്കാനുമാണവർ
അതു പിടിച്ചെടുത്തത്!”
6“അതിനാൽ യിസ്രായേൽ ദേശത്തെപ്പറ്റി
ഇപ്രകാരം പറയുക. പർവ്വതങ്ങളോടും കുന്നു
കളോടും അരുവികളോടും താഴ്വരകളോടും
സംസാരിക്കുക. യജമാനനും യഹോവയുമായ
വൻ ഇപ്രകാരം പറയുന്നുവെന്ന് അവരോടു
പറയുക, ‘ഞാനെന്റെ അസഹിഷ്ണതയെ
യും കോപത്തെയും എനിക്കായി സംസാരി
ക്കാൻ അനുവദിക്കും. എന്തുകൊണ്ടെന്നാൽ,
നിങ്ങൾക്ക് ആ രാഷ്ട്രങ്ങളിൽനിന്നും വളരെ
അവമതികൾ സഹിക്കേണ്ടിവന്നിരുന്നു.’”
7അതുകൊണ്ട് എന്റെ യജമാനനും യഹോ
വയുമായവൻ ഇപ്രകാരം പറയുന്നു, “ഞാനാ
കുന്നു ഈ ശപഥം ചെയ്യുന്നവൻ! നിങ്ങളുടെ
ചുറ്റുമുള്ള രാഷ്ട്രങ്ങൾക്ക് അതുമൂലം വളരെ
അപമാനം സഹിക്കേണ്ടിവരുമെന്ന് ഞാൻ ശപ
ഥം ചെയ്യുന്നു.
8“എന്നാൽ യിസ്രായേലിലെ പർവ്വതങ്ങളേ,
നിങ്ങളിൽ പുതിയമരങ്ങൾ നട്ടുവയ്ക്കപ്പെടു

കയും എൻെറ ജനങ്ങൾക്കായി പഴങ്ങളുണ്ടാ
ക്കുകയും ചെയ്യും. എൻെറ ജനം ഉടൻ തിരികെ
വരും. 9ഞാൻ നിങ്ങളോടൊപ്പമുണ്ട്. ഞാൻ
നിങ്ങളെ സഹായിക്കും. നിങ്ങൾ ഉഴുതുമറിക്ക
പ്പെടും. മനുഷ്യർ നിന്നിൽ വിത്തു വിതയ്ക്കും.
10നിന്നിൽ അനവധിപേർജീവിക്കും. യിസ്രാ
യേൽകുടുംബം മുഴുവനും അവിടെ വസിക്കും.
നഗരങ്ങൾക്ക് അവയിൽ വസിക്കുന്ന ജനങ്ങ
ളുണ്ടാകും. നശിപ്പിക്കപ്പെട്ട സ്ഥലങ്ങൾ പുനർ
നിർമ്മിക്കപ്പെടും. 11നിങ്ങൾക്കു ഞാൻ നിരവധി
മനുഷ്യരെയും മൃഗങ്ങളെയും നൽകും. അവർ
വളരുകയും ധാരാളം കുട്ടികളുണ്ടാവുകയും
ചെയ്യും. പഴയകാലത്തെപ്പോലെ നിങ്ങളിൽ
ജീവിക്കാൻ ഞാൻ മനുഷ്യരെ കൊണ്ടുവരും.
നിങ്ങൾക്ക് ഞാൻ പണ്ടത്തേതിനെക്കാൾ നന്മ
യുണ്ടാക്കും. അപ്പോൾ, ഞാനാണു യഹോവ
യെന്ന് നിങ്ങളറിയും. 12അതെ, നിരവധിആളു
കളെ-എൻെറജനമായ യിസ്രായേലുകാരെ
-ഞാൻ നിങ്ങളുടെ രാജ്യത്തേക്കു നയിക്കും.
നിങ്ങൾ അവരുടെ അവകാശമായിരിക്കും.
നിങ്ങളിനി ഒരിക്കലും അവരുടെ കുട്ടികളെ
അപഹരിക്കുകയില്ല."

13എൻെറ യജമാനനായ യഹോവ ഇപ്ര
കാരം പറയുന്നു, "യിസ്രായേൽദേശമേ, ജന
ങ്ങൾ നിന്നെപ്പറ്റി ദുഷിച്ചുപറയുന്നു. നിൻെറ
ജനത്തെ നീ നശിപ്പിച്ചുവെന്ന് അവർ പറയു
ന്നു. അവരുടെ കുട്ടികളെ നീ അപഹരിച്ചു
വെന്നും അവർ പറയുന്നു. 14പക്ഷേ നീയിനി
ആളുകളെ നശിപ്പിക്കില്ല. അവരുടെ കുട്ടികളെ
നീയിനി അപഹരിക്കുകയില്ല." എൻെറ യജമാ
നനായ യഹോവയാണ് ഇക്കാര്യങ്ങൾ പറ
ഞ്ഞത്. 15"അന്യരാഷ്ട്രങ്ങൾ ഇനി നിന്നെ അപ
മാനിക്കാൻ ഞാൻ അനുവദിക്കില്ല. നിങ്ങളിനി
മേൽ അവരാൽ പീഡിപ്പിക്കപ്പെടുകയില്ല.
നീയിനി നിൻെറ ജനതയുടെ കുഞ്ഞുങ്ങളെ
അപഹരിക്കുകയില്ല." എൻെറ യജമാനനായ
യഹോവയാണ് ഇക്കാര്യങ്ങൾ പറഞ്ഞത്.

### യഹോവ തൻെറതന്നെ സൽപ്പേ രിനെ സംരക്ഷിക്കും

16അനന്തരം യഹോവയുടെ അരുളപ്പാട്
എനിക്കുണ്ടായി. അവൻ പറഞ്ഞു, 17"മനുഷ്യ
പുത്രാ, യിസ്രായേലിൻെറകുടുംബം അവരുടെ
സ്വന്തം ദേശത്തുവസിച്ചു. പക്ഷേ തങ്ങൾ
ചെയ്ത തിന്മകൾകൊണ്ട് അവർ ആ ദേശത്തെ
കളങ്കപ്പെടുത്തി. അവർ എനിക്ക് ഋതുവായ
ഒരു സ്ത്രീയെപ്പോലെയായിരുന്നു. 18ആ ദേശ
ത്ത് ആളുകളെ കൊന്ന് അവർ രക്തംചിന്തി.
തങ്ങളുടെ വിഗ്രഹങ്ങൾ മൂലം അവർ ആ ദേശ
ത്തെ അശുദ്ധമാക്കി. അതിനാൽ ഞാനവരെ
ഞാനെത്ര കോപിച്ചിരുന്നുവെന്നു കാണിച്ചു
കൊടുത്തു. 19അവരെ ഞാൻ രാഷ്ട്രങ്ങൾക്കി
ടയിൽ ചിതറിക്കുകയും സകലദേശങ്ങളിലും
വ്യാപിപ്പിക്കുകയും ചെയ്തു. അവരുടെ തിന്മ
കൾക്ക് അർഹിക്കുന്ന ശിക്ഷ ഞാൻ നൽകി.
20പക്ഷേ ആ അന്യദേശങ്ങളിൽപോലും അവർ
എൻെറ വിശുദ്ധനാമത്തെ കളങ്കപ്പെടുത്തി.
എങ്ങനെ? ആ രാഷ്ട്രങ്ങൾ പറഞ്ഞു, 'ഇവർ
യഹോവയുടെ ജനതയാകുന്നു. പക്ഷേ അവർ
അവൻെറ ദേശംവിട്ടു. അതിനാൽ യഹോ
വയ്ക്കു ചില കുഴപ്പങ്ങളുണ്ട്!'

21"യിസ്രായേലുകാർ തങ്ങൾപോയ സ്ഥല
ങ്ങളിലൊക്കെ എൻെറ വിശുദ്ധനാമം നശിപ്പി
ച്ചു. എനിക്ക് എൻെറ നാമത്തെച്ചൊല്ലി വ്യസ
നമായി. 22അതിനാൽ യജമാനനും യഹോവ
യുമായവൻ യിസ്രായേൽകുടുംബത്തോട്
ഇപ്രകാരം പറയുന്നു, 'യിസ്രായേൽകുടുംബമേ,
നീ പോയിടത്തൊക്കെ എൻെറ നാമത്തെ നശി
പ്പിച്ചു. ഇതവസാനിപ്പിക്കാൻ ചിലതു
ചെയ്യാൻ പോവുകയാണു ഞാൻ. യിസ്രാ
യേലേ, നിന്നെക്കരുതിയല്ല ഞാനിതു ചെയ്യുക.
എൻെറ വിശുദ്ധനാമത്തിനുവേണ്ടിയാണു
ഞാനിതു ചെയ്യുക. 23എൻെറ മഹാനാമം സത്യ
മായും വിശുദ്ധമെന്നു ഞാൻ ആ രാഷ്ട്രങ്ങളെ
കാണിക്കും. എൻെറ നാമത്തെ നിങ്ങൾ ദുഷി
പ്പിച്ചു. നിങ്ങളെ ഞാൻ എൻെറനാമത്തെ
ആദരിക്കുന്നവരാക്കും. അപ്പോൾ, ഞാനാണു
യഹോവയെന്നു ആ രാഷ്ട്രങ്ങൾ അറിയും.'"
എൻെറ യജമാനനായ യഹോവയാണിതു പറ
ഞ്ഞത്.

24ദൈവം പറഞ്ഞു, "നിങ്ങളെ ഞാൻ ആ
രാഷ്ട്രങ്ങളിൽനിന്നും പുറത്തേക്കുകൊണ്ടുപോ
വുകയും സ്വന്തം ദേശത്തേക്കു തിരികെ
കൊണ്ടുവരികയും ചെയ്യും. 25അനന്തരം നിങ്ങ
ളെ ഞാൻ ശുദ്ധജലം തളിച്ചുശുദ്ധീകരിക്കും.
നിങ്ങളുടെ മാലിന്യമെല്ലാം ഞാൻ കഴുകിക്ക
ളയും. ആ വൃത്തികെട്ട വിഗ്രഹങ്ങളിൽനിന്നു
നിങ്ങളിലുള്ള അഴുക്കുമുഴുവനും ഞാൻ കഴു
കിക്കളയുകയും നിങ്ങളെ ശുദ്ധീകരിക്കുകയും
ചെയ്യും."

26ദൈവം പറഞ്ഞു, "നിങ്ങളിൽ ഞാൻ പുതി
യൊരാത്മാവിനെ നിറയ്ക്കുകയും ചിന്താരീ
തിയെ മാറ്റിമറിക്കുകയും ചെയ്യും. നിങ്ങളുടെ
ശരീരത്തിൽനിന്നും ഞാൻ ശിലാഹൃദയം എടു
ത്തുകളയുകയും മൃദുലമായ മനുഷ്യഹൃദയം
വച്ചുതരികയും ചെയ്യും. 27എൻെറ ആത്മാ
വിനെ ഞാൻ നിങ്ങളിൽ നിക്ഷേപിക്കുകയും
ചെയ്യും. നിങ്ങൾ എൻെറ നിയമങ്ങൾ അനു
സരിക്കുന്ന തരത്തിൽ നിങ്ങളെ ഞാൻ മാറ്റും.
എൻെറ കല്പനകൾ നിങ്ങൾ ശ്രദ്ധയോടെ അനു
സരിക്കും. 28അനന്തരം, ഞാൻ നിങ്ങളുടെ പൂർ
വ്വികർക്കു നൽകിയ ദേശത്തു നിങ്ങൾ വസി
ക്കും. ഞാൻ നിങ്ങളുടെ ദൈവവും നിങ്ങൾ
എൻെറ ജനതയുമായിരിക്കും."

29ദൈവം പറഞ്ഞു, "നിങ്ങളെ ഞാൻ നിങ്ങ
ളുടെ അശുദ്ധിയിൽനിന്നു രക്ഷിക്കുകയും നിങ്ങ
ളെ പരിപാലിക്കുകയും ചെയ്യും. ധാന്യത്തോടു
വളരാൻ ഞാൻ കൽപ്പിക്കും. നിങ്ങൾക്കെതിരെ
ഞാൻ പട്ടിണിക്കാലത്തെ കൊണ്ടുവരികയില്ല.
30നിങ്ങൾ ഇനിയും രാഷ്ട്രങ്ങൾക്കിടയിൽ പട്ടി
ണിക്കാരെന്നും ദരിദ്രരെന്നുമുള്ള അപമാനം
നേരിടാനിടയാകാതിരിക്കാൻ നിങ്ങളുടെ മര
ങ്ങളിൽ പഴം സമൃദ്ധിയായി വളർത്തുകയും
വയലുകളിൽ നല്ലവിളവുണ്ടാക്കുകയും ചെ
യ്യും. 31നിങ്ങൾ നിങ്ങളുടെ ചീത്തപ്രവൃത്തി
കളെ അനുസ്മരിക്കും. അക്കാര്യങ്ങൾ നന്നായി
രുന്നില്ലെന്ന് നിങ്ങൾ ഓർമ്മിക്കും. അപ്പോൾ
നിങ്ങൾ സ്വന്തം പാപങ്ങൾക്കും കൊടുംപ്രവൃ
ത്തികൾക്കും സ്വയം വെറുക്കും."

32എൻെറ യജമാനനായ യഹോവ പറയു
ന്നു, "നിങ്ങൾ ഇത് ഓർമ്മിച്ചുകൊള്ളുക, നിങ്ങ
ളുടെ നന്മയ്ക്കായല്ല ഞാനിതു ചെയ്യുന്നത്!
എൻെറ സൽപേരിനുവേണ്ടിയാണു ഞാനിതു
ചെയ്യുന്നത്! യിസ്രായേൽകുടുംബമേ, നിങ്ങൾ
സ്വന്തം ജീവിതമാർഗ്ഗങ്ങളെച്ചൊല്ലി ലജ്ജിതരും
അപമാനിതരുമാവുക!"

33എൻെറ യജമാനനായ യഹോവ ഇപ്ര
കാരം പറയുന്നു, "നിങ്ങളുടെ പാപങ്ങളെ

ഞാൻ കഴുകിക്കളയുന്ന ദിവസം ജനങ്ങളെ
ഞാൻ നിങ്ങളുടെ നഗരങ്ങളിലേക്കു തിരികെ
കൊണ്ടുവരും. നശിപ്പിക്കപ്പെട്ട ആ നഗരങ്ങൾ
പുനർനിർമ്മിക്കപ്പെടും. 34വിജനമാക്കപ്പെട്ട
ദേശം വീണ്ടും ഉഴുതുമറിക്കപ്പെടും. ആ വഴി
കടന്നു പോകുന്നവർക്കു മുമ്പിൽ അതിനെ
ശൂന്യമായി ഇടുന്നതിനു പകരം അവിടെ കൃഷി
ചെയ്യപ്പെടും. 35അവർ പറയും, 'പണ്ട് ഈ
ദേശം നശിപ്പിക്കപ്പെട്ടിരുന്നു. എന്നാലിപ്പോൾ
ഇത് ഏദെൻതോട്ടം പോലെയായിരിക്കുന്നു.
നഗരങ്ങൾ നശിപ്പിക്കപ്പെട്ടിരുന്നു. അവ തകർ
ന്നതും ശൂന്യവുമായിരുന്നു. എന്നാലിപ്പോൾ
അവ സംരക്ഷിതവും ജനവാസമുള്ളവയുമായി
രിക്കുന്നു.'"

36ദൈവം പറഞ്ഞു, "അപ്പോൾ നിങ്ങൾക്കു
ചുറ്റിലും അവശേഷിക്കുന്ന രാഷ്ട്രങ്ങൾ,
ഞാനാണു യഹോവയെന്നും നശിപ്പിക്കപ്പെട്ട
ആ സ്ഥലങ്ങൾ ഞാൻ പുനർനിർമ്മിച്ചു
വെന്നും അറിയും. ശൂന്യമായിരുന്ന ഈ ദേശത്ത്
ഞാൻ പലതും കൃഷി ചെയ്തിരിക്കുന്നു. ഞാനാ
കുന്നു യഹോവ. ഞാനാണിക്കാര്യങ്ങൾ പറ
ഞ്ഞത്, അവയെല്ലാം ഞാൻ സംഭവിപ്പിക്കുക
യും ചെയ്യും!"

37എന്റെ യജമാനനായ യഹോവ ഇക്കാര്യ
ങ്ങൾ പറയുന്നു, "യിസ്രായേൽ കുടുംബത്തെ
എന്റെയടുത്തേക്കു വരുന്നതിനും ഇക്കാര്യ
ങ്ങൾ തങ്ങൾക്കായി ചെയ്യാൻ എന്നോടാവശ്യ
പ്പെടാനും ഞാൻ അനുവദിക്കും. അവരെ
വലിയൊരു ജനതയായി ഞാൻ വളർത്തു
കയും ചെയ്യും. അവർ ആട്ടിൻപറ്റങ്ങളെപ്പോ
ലെ ആയിരിക്കും. 38വിശേഷഉത്സവക്കാലത്ത്,
ബലിക്കായുള്ള ചെമ്മരിയാട്ടിൻപറ്റങ്ങളാൽ
യെരൂശലേം നിറഞ്ഞു. അതേപോലെ ജനങ്ങൾ
നഗരങ്ങളിലും നശിപ്പിക്കപ്പെട്ട സ്ഥലങ്ങളിലും
നിറയും. അപ്പോൾ, ഞാനാണു യഹോവ
യെന്ന് അവരറിയും."

### വരണ്ട അസ്ഥികളുടെ ദർശനം

37 യഹോവയുടെ ശക്തി എന്നിലേക്കു
വന്നു. യഹോവയുടെ ആത്മാവ് എന്നെ
നഗരത്തിനു പുറത്തേക്ക് എടുത്തുകൊണ്ടു
പോവുകയും താഴ്വരയുടെ നടുവിൽകൊണ്ടു
നിർത്തുകയും ചെയ്തു. 2താഴ്വര നിറയെ മരി
ച്ചവരുടെ അസ്ഥികളായിരുന്നു. യഹോവ
എന്നെ അസ്ഥികൾക്കിടയിലൂടെ ചുറ്റി നടത്തി
ച്ചു. താഴ്വരയിൽ വളരെ അസ്ഥികൾ ഉണ്ടായി
രുന്നു. അസ്ഥികൾ വളരെ വരണ്ടിരുന്നതായി
ഞാൻ കണ്ടു. 3അനന്തരം എന്റെ യജമാനനും
യഹോവയുമായവൻ എന്നോടു പറഞ്ഞു,
"മനുഷ്യപുത്രാ, ഈ അസ്ഥികൾക്കു ജീവൻ
വയ്ക്കാനാകുമോ?"

ഞാൻ ഉത്തരം പറഞ്ഞു, "എന്റെ യജമാന
നായ യഹോവേ, ആ ചോദ്യത്തിനുത്തരം നിന
ക്കു മാത്രമേ അറിയൂ."

4എന്റെ യജമാനനായ യഹോവ എന്നോടു
പറഞ്ഞു, "എനിക്കായി ആ അസ്ഥികളോടു
സംസാരിക്കുക. ആ അസ്ഥികളോട് ഇപ്രകാരം
പറയുക, 'വരണ്ട അസ്ഥികളേ, യഹോവയുടെ
വാക്കുകൾ ശ്രദ്ധിച്ചു കേൾക്കുക! 5എന്റെ
യജമാനനായ യഹോവ നിങ്ങളോട് ഇപ്രകാരം
പറയുന്നു, നിങ്ങളിൽ ഞാൻ ശ്വാസം നിറ
യ്ക്കും. നിങ്ങൾക്കു ജീവൻ വയ്ക്കുകയും
ചെയ്യും! 6നിങ്ങളിൽ ഞാൻ ഞരമ്പുകളും മാംസ
വും വച്ചുപിടിപ്പിക്കുകയും ചർമ്മംകൊണ്ടു
പൊതിയുകയും ചെയ്യും. അനന്തരം നിങ്ങളിൽ
ഞാൻ ശ്വാസം നിവേശിപ്പിക്കുകയും നിങ്ങൾ
ജീവനിലേക്കു തിരികെ വരികയും ചെയ്യും!
അപ്പോൾ, യഹോവ ഞാനാകുന്നെന്ന് നിങ്ങള
റിയും.'"

7അതിനാൽ ഞാൻ അസ്ഥികളോട് യഹോ
വയ്ക്കുവേണ്ടി അവൻ പറഞ്ഞതുപോലെ സം
സാരിച്ചു. അപ്പോൾ ഞാൻ ഒരു വലിയശബ്ദം
കേട്ടു. അസ്ഥികൾ ചലിയ്ക്കാൻ തുടങ്ങി.
അസ്ഥികൾ അസ്ഥികളോടുചേരുവാൻ ആരം
ഭിച്ചു! 8അപ്പോൾ, ഞരമ്പും മാംസവും എന്റെ
കൺമുമ്പിൽ വച്ച് അസ്ഥികളെപൊതിയു
ന്നതു ഞാൻ കണ്ടു. ചർമ്മം അവയെ പൊതി
യാനാരംഭിച്ചു. പക്ഷേ ആ ശരീരങ്ങൾ അനങ്ങി
യില്ല എന്തെന്നാൽ അവയ്ക്കുള്ളിൽ ശ്വാസം
ഉണ്ടായിരുന്നില്ല.

9അപ്പോൾ എന്റെ യജമാനനായ യഹോവ
എന്നോടു പറഞ്ഞു, "എനിക്കുവേണ്ടി കാറ്റി
നോടു സംസാരിക്കുക. മനുഷ്യപുത്രാ കാറ്റി
നോട് എനിക്കുവേണ്ടി സംസാരിക്കുക. യജമാ
നനും യഹോവയുമായവൻ ഇപ്രകാരം പറയു
ന്നതായി കാറ്റിനോടു പറയുക, 'കാറ്റേ, എല്ലാ
വശത്തുനിന്നും വന്ന് ഈ മൃതദേഹങ്ങളിലേക്കു
ശ്വാസം കയറ്റുക! അവരിലേക്കു നിശ്വാസം
നിറയ്ക്കുക അവർ വീണ്ടും ജീവിക്കട്ടെ!'"

10അതിനാൽ ഞാൻ യഹോവയ്ക്കുവേണ്ടി
കാറ്റിനോടു സംസാരിച്ചു. യഹോവ പറഞ്ഞ
തുപോലെ, മൃതദേഹങ്ങളിലേക്കു ശ്വാസം വന്നു
കയറുകയും ചെയ്തു. അവർ ജീവൻവച്ച്
എഴുന്നേറ്റുനിന്നു. അവർ അനേകമനേകം
പേരുണ്ടായിരുന്നു. അവർ വലിയൊരു സൈന്യ
മുണ്ടായിരുന്നു!

11അപ്പോൾ എന്റെ യജമാനനായ യഹോവ
എന്നോടു സംസാരിച്ചു, "മനുഷ്യപുത്രാ, ഈ
അസ്ഥികൾ സമസ്ത യിസ്രായേൽകുടുംബ
ത്തെയും പോലെയാണ്. യിസ്രായേൽജനത
പറയുന്നു, 'ഞങ്ങളുടെ അസ്ഥികൾ ഉണങ്ങി
വരണ്ടിരിക്കുന്നു. ഞങ്ങളുടെ പ്രത്യാശനഷ്ട
പ്പെട്ടിരിക്കുന്നു. ഞങ്ങൾ പൂർണ്ണമായും നശിപ്പി
ക്കപ്പെട്ടിരിക്കുന്നു!' 12അതിനാൽ അവരോടു
എനിക്കുവേണ്ടി സംസാരിക്കുക. യജമാനനും
യഹോവയുമായവൻ ഇപ്രകാരം പറയുന്നു
വെന്ന് അവരോടു പറയുക, 'എന്റെ ജനമേ,
ഞാൻ നിങ്ങളുടെ കല്ലറകൾ തുറക്കുകയും ആ
കല്ലറകളിൽനിന്നും നിങ്ങളെ ഞാൻ എഴുന്നേ
ൽപ്പിക്കുകയും ചെയ്യും. നിങ്ങളെ ഞാൻ യിസ്രാ
യേൽദേശത്തേക്കു കൊണ്ടുവരും. 13എന്റെ
ജനമേ, നിങ്ങളുടെ കല്ലറകൾ ഞാൻ തുറക്കു
കയും അതിൽനിന്നും നിങ്ങളെ എഴുന്നേല്പിക്കു
കയും ചെയ്യും. അപ്പോൾ, ഞാനാണു യഹോ
വയെന്നു നിങ്ങളറിയും. 14എന്റെ ആത്മാ
വിനെ ഞാൻ നിങ്ങളിൽ നിറയ്ക്കുകയും
നിങ്ങൾ വീണ്ടും ജീവനിലേക്കു വരികയും
ചെയ്യും. അപ്പോൾ ഞാൻ നിങ്ങളെ നിങ്ങളുടെ
സ്വന്തം ദേശത്തേക്കു നയിക്കും. അപ്പോൾ,
ഞാനാണു യഹോവയെന്ന് നിങ്ങളറിയും.
ഇക്കാര്യങ്ങൾ ഞാനാണു പറഞ്ഞതെന്നും അവ
യെ നടപ്പാക്കിയതു ഞാനാണെന്നും നിങ്ങള
റിയും.'" യഹോവയാണ് അക്കാര്യങ്ങൾ പറ
ഞ്ഞത്.

### യെഹൂദയും യിസ്രായേലും ഒന്നാകണം

15യഹോവയുടെ വചനം വീണ്ടും എന്നി
ലേക്കു വന്നു. അവൻ പറഞ്ഞു, 16"മനുഷ്യ

പുത്രാ, ഒരു വടിയെടുക്കുകയും അതിന്മേൽ
ഈ സന്ദേശമെഴുതുകയും ചെയ്യുക, 'ഈ വടി
യെഹൂദയ്ക്കും അവന്റെ സുഹൃത്തുക്കളായ
യിസ്രായേൽജനതയ്ക്കും.' പിന്നെ, മറ്റൊരു വടി
കൂടി എടുത്ത് അതിൽ ഇങ്ങനെ എഴുതുക,
'എഫ്രയീമിന്റെ ഈ വടി യോസേഫിനും
അവന്റെ സുഹൃത്തുക്കളായ യിസ്രായേലുകാ
ർക്കുമുള്ളത്.' 17അനന്തരം ആ രണ്ടു വടികളും
കൂട്ടിച്ചേർക്കുക. നിങ്ങളുടെ കൈയിൽ അവ
ഒറ്റ വടിയായിത്തീരും.

18"അതിന്റെ അർത്ഥമെന്താണെന്നു വിശദീ
കരിക്കാൻ നിന്റെ ജനം നിന്നോടാവശ്യപ്പെ
ടും. 19യജമാനനും യഹോവയുമായവൻ ഇപ്ര
കാരം പറയുന്നെന്ന് അവരോടു പറയുക,
'എഫ്രയീമിന്റെയും അവന്റെ സുഹൃത്തുക്ക
ളായ യിസ്രായേൽഗോത്രങ്ങളുടെയും കൈയി
ലുള്ള യോസേഫിന്റെ ആ വടി ഞാനെടുക്കും.
അനന്തരം ആ വടി ഞാൻ യെഹൂദയുടെ വടി
യോടൊപ്പംവയ്ക്കുകയും അവയെ രണ്ടിനെ
യും ഒന്നിപ്പിക്കുകയും ചെയ്യും. എന്റെ കൈ
യിൽ അവ ഒറ്റ വടിയായിത്തീരും!'

20"ആ വടികൾ നിന്റെ കൈയിൽ അവരുടെ
മുമ്പിൽ പിടിക്കുക. ആ വടികളിൽ നീ ഈ
പേരുകൾ എഴുതി. 21യജമാനനും യഹോവയു
മായവൻ ഇപ്രകാരം പറയുന്നുവെന്ന് ജനങ്ങ
ളോടു പറയുക, 'യിസ്രായേൽജനതചെന്നു
ചേർന്നിരിക്കുന്ന ജനതകൾക്കിടയിൽനിന്നും
ഞാൻ യിസ്രായേലുകാരെ എടുക്കും. നാനാ
ഭാഗത്തുനിന്നും അവരെ സമാഹരിച്ച് അവരുടെ
സ്വന്തം ദേശത്തേക്കു കൊണ്ടുവരും. 22അവരെ
ഞാൻ യിസ്രായേലിന്റെപർവ്വതപ്രദേശത്ത്
ഒരൊറ്റ രാഷ്ട്രമാക്കിമാറ്റും. ഒരേരാജാവ് അവ
രുടെയെല്ലാം രാജാവായിരിക്കും. അവർ രണ്ടു
രാഷ്ട്രങ്ങളായി തുടരുകയില്ല. അവരിനി രണ്ടു
സാമ്രാജ്യങ്ങളായി വിഭജിക്കപ്പെടുകയില്ല.
23അവർ തങ്ങളുടെ വിഗ്രഹങ്ങളാലോ ഭീകര
പ്രതിമകളാലോ തങ്ങളുടെ മറ്റു കുറ്റകൃത്യങ്ങ
ളാലോ തങ്ങളെത്തന്നെ മലിനരാക്കുകയില്ല.
പക്ഷേ, അവരെ ഞാൻ അവർ പാപം ചെയ്തി
രിക്കുന്ന സകല സ്ഥലങ്ങളിൽനിന്നും രക്ഷി
ക്കും. അവരെ ഞാൻ കഴുകിശുദ്ധരാക്കും. അവർ
എന്റെ ജനതയും ഞാൻ അവരുടെ ദൈവവു
മായിരിക്കും.

24"'എന്റെ ദാസനായ ദാവീദ് അവർക്കുമേൽ
രാജാവുമായിരിക്കും. അവർക്കെല്ലാംമേൽ ഒരേ
ഇടയൻ മാത്രമുണ്ടായിരിക്കും. അവർ എന്റെ
ചട്ടങ്ങളും കല്പനകളുമനുസരിച്ചു ജീവിക്കും.
ഞാൻ അവരോടു പറഞ്ഞകാര്യങ്ങൾ അവർ
ചെയ്യും. 25എന്റെ ദാസനായ യാക്കോബിനു
ഞാൻ നൽകിയ ദേശത്ത് അവർ വസിക്കും.
നിങ്ങളുടെ പൂർവ്വികർ ആ സ്ഥലത്തു ജീവിച്ചു.
എന്റെ ജനവും അവിടെ ജീവിക്കും. അവരും
അവരുടെ കുട്ടികളും പേരക്കുട്ടികളും എന്നെ
ന്നേക്കുമായി അവിടെ വസിക്കും. എന്റെ ദാസ
നായ ദാവീദ് എന്നെന്നേക്കും അവരുടെ നേതാ
വായിരിക്കുകയും ചെയ്യും. 26അവരുമായി
ഞാനൊരു സമാധാനക്കരാർ ഉണ്ടാക്കുകയും
ചെയ്യും. ഈ കരാർ നിത്യമായി തുടരും. അവ
ർക്ക് അവരുടെ ദേശം നൽകാമെന്നും ഞാൻ
സമ്മതിച്ചു. അവരുടെ ആളുകളെ അനവധി
യാക്കിത്തീർക്കാമെന്നു ഞാൻ സമ്മതിച്ചു.
എന്റെ വിശുദ്ധകൂടാരം അവർക്കിടയിൽ സ്ഥാ
പിക്കാമെന്നും ഞാൻ സമ്മതിച്ചു. 27എന്റെ
വിശുദ്ധകൂടാരം അവരോടൊപ്പമായിരിക്കും.
അതെ ഞാൻ അവരുടെ ദൈവവും അവർ
എന്റെ ജനതയുമാകും. 28ഞാനാണു യഹോവ
യെന്ന് അന്യരാഷ്ട്രങ്ങൾ അറിയുകയും
ചെയ്യും. യിസ്രായേലിനെ, അവർക്കിടയിൽ
ഞാനെന്റെ വിശുദ്ധകൂടാരത്തെ എന്നെന്നേ
ക്കുമായി സ്ഥാപിച്ചുകൊണ്ട്, ഞാനെന്റെ
വിശുദ്ധജനതയാക്കുന്നുവെന്ന് അവരറിയുക
യും ചെയ്യും.'"

## ഗോഗിനെതിരെയുള്ള സന്ദേശം

38 യഹോവയുടെ വചനം എന്നിലേക്കു
വന്നു. അവൻ പറഞ്ഞു, 2"മനുഷ്യ
പുത്രാ, മാഗോഗിലുള്ള ഗോഗിലേക്കു നോ
ക്കുക. മേശെക്, തൂബൽ രാഷ്ട്രങ്ങളിലെ
ഏറ്റവും പ്രമാണിയായ നേതാവാണയാൾ.
എനിക്കുവേണ്ടി ഗോഗിനെതിരെ സംസാരി
ക്കുക. 3യജമാനനും യഹോവയുമായവൻ ഇപ്ര
കാരം പറയുന്നതായി അവനോടു പറയുക,
'ഗോഗ്, മേശെക്, തൂബൽ രാഷ്ട്രങ്ങളിലെ
ഏറ്റവും പ്രമാണിയായ നേതാവാകുന്നു നീ!
പക്ഷേ ഞാൻ നിനക്കെതിരാകുന്നു. 4നിന്റെ
വായിൽ കൊളുത്തുകളിട്ട് നിന്നെ ഞാൻ പിടി
കൂടുകയും തിരികെകൊണ്ടുവരികയും ചെയ്യും.
നിന്നെയും നിന്റെ സൈന്യത്തിലെ സക
ലരെയും ഞാൻ പുറത്തേക്കു കൊണ്ടുവരും.
എല്ലാകുതിരകളെയും കുതിരപ്പടയാളികളെയും
ഞാൻ പുറത്തുകൊണ്ടുവരും. അവർ അനവ
ധിയായിരിക്കും. ആ ഭടന്മാർ എല്ലാവരും ഒരേ
പടച്ചട്ട ധരിക്കുന്നവരായിരിക്കും. പരിചകളും
വാളുകളും ധരിക്കുന്നവരുമായിരിക്കും. 5പേർ
ഷ്യ, എത്യോപ്യ, പൂത് എന്നിവിടങ്ങളിൽ
നിന്നുള്ള ഭടന്മാർ അവരോടൊപ്പമുണ്ടായിരി
ക്കും. അവരെല്ലാം തങ്ങളുടെ പരിചകളും ശിര
സ്ത്രാണങ്ങളും ധരിക്കുന്നവരായിരിക്കും.
6തന്റെ സകല സൈനികവ്യൂഹങ്ങളോടും
കൂടി ഗോമെരും ഉണ്ടായിരിക്കും. വളരെ വടക്കു
നിന്നുള്ള രാഷ്ട്രമായ തോഗർമ്മാതും തങ്ങളുടെ
മുഴുവൻ സൈനിക വ്യൂഹങ്ങളോടെയുമു
ണ്ടാകും. തടവുകാരുടെ ആ നിരയിൽ നിന്നോ
ടൊപ്പം അനവധിയനവധിയാളുകൾ ഉണ്ടാ
യിരിക്കും.

7"'തയ്യാറായിരിക്കുക. അതെ, നിങ്ങൾ സ്വയ
വും നിങ്ങളോടു ചേർന്നിരിക്കുന്ന സൈന്യങ്ങ
ളെയും തയ്യാറാക്കുക. നിങ്ങൾ നിരീക്ഷണ
ത്തോടെ തയ്യാറായിരിക്കുക. 8വളരെക്കാലത്തി
നുശേഷം നിങ്ങൾ ജോലിക്കായി വിളിക്ക
പ്പെടും. വരാനിരിക്കുന്ന വർഷങ്ങളിൽ യുദ്ധ
ത്തിൽനിന്ന് പുനരുദ്ധരിക്കപ്പെടുന്ന ആ ദേശ
ത്തേക്കു നിങ്ങൾ വരും. ആ ദേശത്തെ ജനങ്ങൾ
പല രാഷ്ട്രങ്ങളിൽനിന്നായി സമാഹരിക്ക
പ്പെട്ട് യിസ്രായേലിലെ പർവ്വതങ്ങളിലേക്കു
തിരികെ കൊണ്ടുവരപ്പെട്ടവരാണ്. മുൻകാല
ങ്ങളിൽ യിസ്രായേലിലെ പർവ്വതങ്ങൾ വീണ്ടും
വീണ്ടും നശിപ്പിക്കപ്പെട്ടിരിക്കുന്നു. പക്ഷേ, ഈ
ആളുകൾ ആ വിദേശങ്ങളിൽനിന്നും തിരികെ
വന്നവരായിരിക്കാം. അവരെല്ലാം സുരക്ഷിത
രായി വസിച്ചിരിക്കാം. 9പക്ഷേ നിങ്ങൾ അവ
രെ ആക്രമിക്കാൻ വരും. നിങ്ങൾ ഒരു കൊടു
ങ്കാറ്റുപോലെ വരും. ദേശത്തെയാകെ മൂടുന്ന
ഒരു കരാളമേഘംപോലെ നിങ്ങൾ വരും. നിങ്ങ
ളും അനവധി രാഷ്ട്രങ്ങളിൽനിന്നുള്ള നിങ്ങ
ളുടെ സൈന്യവ്യൂഹങ്ങളും ഈ ജനങ്ങളെ
ആക്രമിക്കാൻ വരും.'"

10എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, “അക്കാലത്ത് ഒരാശയം നിങ്ങളുടെ
മനസ്സിലേക്കു കടന്നുവരും. നിങ്ങൾ ഒരു ദുഷ്ട
പദ്ധതിയുണ്ടാക്കാൻ ആരംഭിക്കും. 11നിങ്ങൾ
പറയും, ‘ഞാൻ, മതിലുകളില്ലാത്ത പട്ടണങ്ങ
ളുള്ള ആ രാജ്യത്തെ ആക്രമിക്കാൻ പോകും.
അവർ സമാധാനത്തിൽ വസിക്കുന്നു. തങ്ങൾ
സുരക്ഷിതരാണെന്ന് അവർ കരുതുന്നു. നഗര
ങ്ങളെ സംരക്ഷിക്കാൻ ചുറ്റും മതിലുകളൊന്നു
മില്ല. കവാടങ്ങളിൽ അവർക്കു പൂട്ടുകളുമില്ല-
അവർക്കു കവാടങ്ങൾ പോലുമില്ല! 12ആ ജന
ങ്ങളെയെല്ലാം തോല്പിച്ച് ഞാൻ അവരുടെ വില
പിടിച്ചതെല്ലാം കവർന്നെടുക്കുകയും ചെയ്യും.
അവരുടെ ദേശങ്ങൾ വിജനമാക്കപ്പെട്ടിരുന്നെ
ങ്കിലും അനവധി ദേശങ്ങളിൽനിന്നു കൊണ്ടുവ
രപ്പെട്ടവർ ഇന്നവിടെ വസിക്കുന്നു. അവർക്കെ
തിരെ ഞാൻ യുദ്ധം ചെയ്യും. ഇപ്പോൾ ആ
ജനങ്ങൾക്ക് കന്നുകാലികളും വസ്തുവകകളും
ഉണ്ട്. ലോകത്തിന്റെ നാൽക്കവലകളിൽ അവർ
വസിക്കുന്നു-ശക്തരായ മറ്റു രാഷ്ട്രങ്ങളെയെ
ല്ലാം പിടിക്കാൻ ഈ സ്ഥലങ്ങളിലൂടെ ശക്ത
മായ രാഷ്ട്രങ്ങൾക്ക് കടന്നുപോകേണ്ടതുണ്ട്.’
13“ശെബയും ദെദാനും തർശീശിലെ വ്യാപാ
രികളും അവരുമായി കച്ചവടംനടത്തുന്ന എല്ലാ
നഗരങ്ങളും നിന്നോടു ‘വിലപിടിപ്പുള്ളവ
പിടിച്ചെടുക്കാനാണോ നിങ്ങൾ വന്നത്? ആ
സാധനങ്ങൾ കൊള്ളയടിക്കാനും വെള്ളിയും
സ്വർണ്ണവും കന്നുകാലികളെയും വസ്തുവക
കളെയും കവർന്നു കൊണ്ടുപോകാനുമാണോ
നിങ്ങളുടെ ഭടന്മാരെ ഒരുമിച്ചുകൂട്ടിയത്? വില
പിടിപ്പുള്ള ആ സാമാനങ്ങളെല്ലാം കൊള്ള
യടിച്ചു കൊണ്ടുപോകുന്നതിനാണോ നിങ്ങൾ
വന്നത്’” എന്നു ചോദിക്കും.
14ദൈവം പറഞ്ഞു, “മനുഷ്യപുത്രാ, എനി
ക്കായി ഗോഗിനോടു സംസാരിക്കുക. എന്റെ
യജമാനനായ യഹോവ ഇപ്രകാരം പറയുന്നു
വെന്ന് അവനോടു പറയുക, ‘യിസ്രായേൽജനം
സമാധാനത്തിലും സുരക്ഷിതത്വത്തിലും കഴി
യുമ്പോൾ നീ അവരെ ആക്രമിക്കാൻ വരും.
15വളരെ വടക്കുള്ള നിന്റെ സ്ഥലത്തുനിന്നും
നീ ഇറങ്ങിവരും. അനേകം പേരെ നീ നിന്നോ
ടൊപ്പം കൊണ്ടുവരികയും ചെയ്യും. അവരെ
ല്ലാം കുതിരപ്പുറത്തു സഞ്ചരിക്കും. നിങ്ങൾ
വളരെ വലിയ, ശക്തമായൊരു സൈന്യമായി
രിക്കും. 16നീ എന്റെ യിസ്രായേൽജനതയ്ക്കെ
തിരെ യുദ്ധം ചെയ്യാൻ വരും. ദേശത്തെ മൂടുന്ന
ഒരു കരാളമേഘം പോലെയായിരിക്കും നീ. വരാ
നിരിക്കുന്ന ദിവസങ്ങളിൽ എന്റെ ദേശത്തി
നെതിരെ യുദ്ധം ചെയ്യാൻ നിന്നെ ഞാൻ
കൊണ്ടുവരും. ഗോഗേ, അപ്പോൾ, ഞാനെത്ര
ശക്തനാണെന്ന് രാഷ്ട്രങ്ങൾ പഠിക്കും! അവർ
എന്നെ ആദരിക്കാൻ പഠിക്കുകയും ഞാൻ വിശു
ദ്ധനെന്ന് അറിയുകയും ചെയ്യും. ഞാൻ
നിന്നോട് എന്തുചെയ്യുമെന്ന് അവർ കാണും.’”
17എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, “വളരെ പണ്ടു നിങ്ങളെപ്പറ്റി ഞാൻ
പറഞ്ഞിരുന്നു. ഞാനെന്റെ ദാസന്മാരായ
പ്രവാചകരെ ഉപയോഗിച്ചു. അവർക്കെതിരെ
യുദ്ധം ചെയ്യാൻ നിങ്ങളെ ഞാൻ കൊണ്ടുവരു
മെന്ന് യിസ്രായേലിലെ പ്രവാചകർ എനിക്കു
വേണ്ടി പറഞ്ഞു.”
18എന്റെ യജമാനനായ യഹോവ പറഞ്ഞു,
“ആ സമയത്ത് യിസ്രായേൽ ദേശത്തിനെതിരെ
യുദ്ധം ചെയ്യാൻ ഗോഗ് വരും. എന്റെ കോപം
ഞാൻ പ്രകടിപ്പിക്കും. 19എന്റെ കോപത്തിലും
അസഹിഷ്ണതയിലും ഞാൻ സത്യം ചെയ്യു
ന്നു: യിസ്രായേൽദേശത്ത് അന്ന് അതിശക്ത
മായ ഒരു ഭൂകമ്പമുണ്ടാകുമെന്ന് ഞാൻ പ്രഖ്യാ
പിക്കുന്നു. 20ആ സമയത്ത് സകലജീവജാല
ങ്ങളും ഭയംകൊണ്ടു കുലുങ്ങും. കടലിലെ മത്സ്യ
ങ്ങളും ആകാശത്തിലെ പക്ഷികളും കാട്ടുമൃഗ
ങ്ങളും നിലത്തിഴഞ്ഞു നടക്കുന്ന സകലചെറു
ജീവികളും സകലമനുഷ്യരും ഭയംകൊണ്ടു
വിറയ്ക്കും. പർവ്വതങ്ങൾ താഴെവീഴുകയും
കിഴുക്കാംതൂക്കായ മലകൾ തകർന്നുവീഴുകയും
ചെയ്യും. എല്ലാ മതിലുകളും നിലത്തേക്കു
വീഴും!”
21എന്റെ യജമാനനായ യഹോവ പറയു
ന്നു, “യിസ്രായേലിന്റെ പർവ്വതങ്ങളിൽ
ഗോഗിനെതിരെ എല്ലാത്തരം ഭീകരതകളെയും
ഞാൻ വിളിക്കും. അവന്റെ ഭടന്മാർ പരസ്പരം
ആക്രമിക്കുകയും തങ്ങളുടെ വാളുകളാൽ പര
സ്പരം കൊല്ലുകയും ചെയ്യും. 22ഗോഗിനെ
ഞാൻ രോഗങ്ങളും മരണവും കൊണ്ടുശിക്ഷി
ക്കും. ഗോഗിന്റെയും അവന്റെ വലിയ സൈ
ന്യത്തിന്റെയുംമേൽ ഞാൻ ആലിപ്പഴവും
തീയും ഗന്ധകവും മഴപോലെ പെയ്യിക്കും.
23അപ്പോൾ ഞാൻ എത്രമഹത്വമുള്ളവനാണെ
ന്നു ഞാൻ തെളിയിക്കും. ഞാൻ വിശുദ്ധനാ
ണെന്നും സ്വയം തെളിയിക്കും. അനവധി രാഷ്ട്ര
ങ്ങൾ ഞാൻ ഇക്കാര്യങ്ങൾ ചെയ്യുന്നത് കാണു
കയും ഞാനാരാണെന്നു മനസ്സിലാക്കുകയും
ചെയ്യും. അപ്പോൾ ഞാനാകുന്നു യഹോവ
യെന്ന് അവർ അറിയും.”

### ഗോഗിന്റെയും സേനയുടെയും മരണം

39 “മനുഷ്യപുത്രാ, ഗോഗിനെതിരെ എനി
ക്കുവേണ്ടി സംസാരിക്കുക. യജമാനനും
യഹോവയുമായവൻ ഇപ്രകാരം പറയുന്നു
വെന്ന് അവനോടു പറയുക, ‘മേശെക്, തൂബൽ
രാഷ്ട്രങ്ങളിലെ ഏറ്റവും പ്രമാണിയായ നേതാ
വാണു നീ! പക്ഷേ ഞാൻ നിനക്കെതിരാകുന്നു.
2നിന്നെ ഞാൻ പിടികൂടുകയും തിരികെ കൊ
ണ്ടുവരികയും ചെയ്യും. വളരെവടക്കുനിന്നും
നിന്നെ ഞാൻ കൊണ്ടുവരും. യിസ്രായേലിലെ
പർവ്വതങ്ങൾക്കെതിരെ യുദ്ധം ചെയ്യാനാണു
നിന്നെ ഞാൻ കൊണ്ടുവരിക. 3പക്ഷേ, നിന്റെ
ഇടതു കൈയിൽനിന്നും ഞാൻ വില്ലു തട്ടി
യിടും. വലതുകൈയിൽനിന്നും അമ്പുകളും
തട്ടിക്കളയും. 4യിസ്രായേലിലെ പർവ്വതങ്ങളിൽ
നീ വധിക്കപ്പെടും. നീയും നിന്റെ സൈനി
കവ്യൂഹങ്ങളും നിന്നോടൊപ്പമുള്ള സകല
രാഷ്ട്രങ്ങളും യുദ്ധത്തിൽ വധിക്കപ്പെടും.
നിങ്ങളെ ഞാൻ മാംസഭുക്കുകളായ എല്ലാത്തരം
പക്ഷികൾക്കും സകലകാട്ടുമൃഗങ്ങൾക്കുമായി
നൽകും. 5നിങ്ങൾ നഗരത്തിലേക്കു പ്രവേശി
ക്കയില്ല. വയലുകളിൽവച്ച് നിങ്ങൾ വധിക്ക
പ്പെടും. ഞാൻ അരുളിയിരിക്കുന്നു!’” എന്റെ
യജമാനനായ യഹോവയാണ് ഇക്കാര്യങ്ങൾ
പറഞ്ഞത്.
6ദൈവം പറഞ്ഞു, “മാഗോഗിനും തീരദേശ
വാസികൾക്കുമെതിരെ ഞാൻ തീ അയയ്ക്കും.
തങ്ങൾ സുരക്ഷിതരെന്ന് അവർ കരുതുന്നു.
പക്ഷേ ഞാനാണു യഹോവയെന്ന് അവര
റിയും. 7എന്റെ യിസ്രായേൽജനതയ്ക്കിട
യിൽ എന്റെ വിശുദ്ധനാമത്തെ ഞാൻ അറിയു
മാറാക്കുകയും ചെയ്യും. എന്റെ വിശുദ്ധനാമ
ത്തെ മനുഷ്യർ നശിപ്പിക്കാൻ ഞാൻ ഇടകൊ

ടുക്കുകയില്ല. ഞാനാണു യഹോവയെന്ന്
രാഷ്ട്രങ്ങൾ അറിയും. യിസ്രായേലിൽവിശുദ്ധ
നായവൻ ഞാനാകുന്നുവെന്ന് അവർ അറിയും.
8ആ കാലത്തിന്റെ വരവായി! അതു സംഭവി
ക്കും!” യഹോവയാണ് ഇക്കാര്യങ്ങൾ പറഞ്ഞത്.
“ഞാൻ പറയുന്നത് ആ ദിവസത്തെപ്പറ്റിയാണ്.

9“അപ്പോൾ, യിസ്രായേലിലെ നഗരങ്ങളിൽ
വസിക്കുന്നവർ പുറത്തേക്കിറങ്ങിപ്പോകും.
ശത്രുവിന്റെ ആയുധങ്ങൾ ശേഖരിച്ച് അവർ
നശിപ്പിക്കും. പരിചകളും വില്ലുകളും അമ്പു
കളും ഗദകളും കുന്തങ്ങളും എല്ലാം അവർ
കത്തിക്കും. ആ ആയുധങ്ങളെ അവർ ഏഴുവർ
ഷത്തേക്കു വിറകായി ഉപയോഗിക്കും. 10ഈ
ആയുധങ്ങൾ വിറകായി ഉപയോഗിക്കുന്നതി
നാൽ അവർക്ക് വയലിൽനിന്നു വിറകു ശേഖരി
ക്കുകയോ വനത്തിൽനിന്നും വിറകുവെട്ടിയെ
ടുക്കുകയോ വേണ്ടിവരില്ല. അവരിൽനിന്നും
മോഷ്ടിക്കാൻ വന്ന ഭടന്മാരിൽനിന്നും അവർ
വിലയേറിയ വസ്തുക്കൾ കവർന്നെടുക്കും.
അവരിൽനിന്നും നല്ല വസ്തുക്കൾ അപഹരിച്ച
ഭടന്മാരിൽനിന്നും നല്ല വസ്തുക്കൾ അവർ
എടുക്കും.” എന്റെ യജമാനനായ യഹോവയാ
ണിതു പറയുന്നത്.

11ദൈവം പറഞ്ഞു, “അപ്പോൾ, ഗോഗിനെ
കുഴിച്ചിടാൻ യിസ്രായേലിൽ ഞാൻ ഒരു
സ്ഥലം തെരഞ്ഞെടുക്കും. ചാവുകടലിനു കിഴ
ക്കുള്ള, സഞ്ചാരിളുടെ താഴ്വരയിലാണവൻ
സംസ്കരിക്കപ്പെടുക. അത് സഞ്ചാരികളുടെ
വഴി തടയും. എന്തെന്നാൽ ഗോഗും അവന്റെ
മുഴുവൻ സൈന്യവും ആ സ്ഥലത്തു കുഴിച്ചി
ടപ്പെടും. ജനങ്ങൾ അതിനെ ‘ഗോഗിന്റെ
സൈന്യത്തിന്റെ താഴ്വര’ എന്നു വിളിക്കും.
12അവരെ കുഴിച്ചിടാൻ യിസ്രായേൽകുടുംബം
ഏഴു മാസങ്ങളെടുക്കും. ദേശത്തെ ശുദ്ധമാക്കാൻ
അവർ ഇതു ചെയ്യേണ്ടതുണ്ട്. 13ദേശത്തെ ജന
ങ്ങൾ ആ ശത്രുഭടന്മാരെ കുഴിച്ചിടും. ഞാൻ
എനിക്കുതന്നെ മഹത്വമുണ്ടാക്കുന്ന ദിവസം
അവർ പ്രസിദ്ധരായിത്തീരും.” എന്റെ യജമാ
നനായ യഹോവയാണിതു പറഞ്ഞത്.

14ദൈവം പറഞ്ഞു, “ദേശത്തെ ശുദ്ധമാക്കാൻ
പണിക്കാർ, അവരെ കുഴിച്ചിടുകയെന്ന മുഴു
വൻ സമയജോലിക്കു നിയുക്തരാകും. അവർ
ഏഴുമാസത്തേക്കു പണിയെടുക്കും. അവർ മൃത
ദേഹങ്ങൾതേടി ചുറ്റിനടക്കും. 15ആ പണിക്കാർ
തെരഞ്ഞു കൊണ്ടുനടക്കും. അവരിലൊരുവൻ
ഒരു അസ്ഥി കണ്ടാൽ അവൻ അതിന്റെ അടു
ത്ത് ഒരു അടയാളമിടും. മറവു ചെയ്യുന്നവർ
വന്ന് ഗോഗിന്റെ സൈന്യത്തിന്റെ താഴ്വ
രയിൽ ആ അസ്ഥി മറവുചെയ്യുംവരെ ആ
അടയാളം അവിടെത്തന്നെ ഉണ്ടാകും. 16മരിച്ച
വരുടെ ആ നഗരം ഹമോനാ* എന്നറിയപ്പെടും.
അങ്ങനെ ആ ദേശത്തെ അവർ ശുദ്ധീകരിക്കും.”

17എന്റെ യജമാനനായ യഹോവയാണ്
ഇക്കാര്യങ്ങൾ പറഞ്ഞത്, “മനുഷ്യപുത്രാ,
സകല പക്ഷികളോടും കാട്ടുമൃഗങ്ങളോടും
എനിക്കുവേണ്ടി സംസാരിക്കുക. അവരോട്
‘ഇവിടെ വരിക! ഇവിടെ വരിക! കൂട്ടം ചേരുക.
നിങ്ങൾക്കായി ഞാനൊരുക്കുന്ന ഈ ബലി
വന്നു തിന്നുക. യിസ്രായേലിന്റെപർവ്വതങ്ങ
ളിൽ ഒരു വലിയ ബലിയുണ്ടാകും. വന്ന് മാംസം
തിന്നുകയും രക്തം കുടിക്കുകയും ചെയ്യുക.
18ശക്തരായ ഭടന്മാരുടെ ശരീരങ്ങളിൽനിന്നുള്ള
മാംസം നിങ്ങൾ തിന്നും. ലോകനേതാക്കളുടെ
രക്തം നിങ്ങൾ കുടിക്കും. അവർ ബാശാനിൽ
നിന്നുള്ള ആണാടുകളെയും കുഞ്ഞാടുകളെയും
കോലാടുകളെയും തടിച്ച കാളകളെയും
പോലെയായിരിക്കും. 19നിങ്ങൾക്ക് ആവശ്യമു
ള്ളത്ര കൊഴുപ്പുതിന്നാം. നിങ്ങൾക്കാവശ്യമു
ള്ളത്ര രക്തം, ഉന്മത്തരാകുവോളം കുടിക്കാം.
ഞാൻ നിങ്ങൾക്കായി കൊല്ലുന്ന എന്റെ ബലി
കളിൽനിന്ന് നിങ്ങൾ തിന്നുകയും കുടിക്കുകയും
ചെയ്യും. 20നിങ്ങൾക്കു ഭക്ഷിക്കാൻ എന്റെ മേശ
യിൽ നിറയെ മാംസമുണ്ടായിരിക്കും. കുതിര
കളും തേരാളികളും ശക്തരായ ഭടന്മാരും മറ്റെല്ലാ
പോരാളികളും അതിലുണ്ടാകും.’” എന്റെ
യജമാനനായ യഹോവയാണിക്കാര്യങ്ങൾ പറ
ഞ്ഞത്.

21ദൈവം പറഞ്ഞു, “ഞാൻ ചെയ്തിരിക്കുന്ന
കാര്യങ്ങൾ കാണാൻ അന്യരാഷ്ട്രങ്ങളെ ഞാൻ
അനുവദിക്കും. ആ രാഷ്ട്രങ്ങൾ എന്നെ ആദ
രിക്കാനും തുടങ്ങും! ആ ശത്രുവിനെതിരെ ഞാൻ
ഉപയോഗിച്ച ശക്തി അവർ കാണും. 22പിന്നെ,
അന്നു മുതൽ, ഞാനാണവരുടെ ദൈവമായ
യഹോവയെന്ന് യിസ്രായേൽകുടുംബം അറി
യും. 23യിസ്രായേൽകുടുംബം തടവുകാരായി
പിടിക്കപ്പെട്ട് അന്യരാജ്യങ്ങളിലേക്കു കൊണ്ടു
പോകപ്പെട്ടത് എന്തുകൊണ്ടെന്ന് ആ രാഷ്ട്ര
ങ്ങൾ അറിയുകയും ചെയ്യും. എന്റെ ജനം
എനിക്കെതിരെ തിരിഞ്ഞുവെന്ന് അവർ പഠി
ക്കും. അതിനാൽ ഞാൻ അവരിൽനിന്നും
തിരിഞ്ഞു. ശത്രുക്കൾ അവരെ തോല്പിക്കാൻ
ഞാനിടയാക്കി. അതിനാൽ എന്റെ ജനം യുദ്ധ
ത്തിൽ കൊല്ലപ്പെട്ടു. 24അവർ പാപം ചെയ്യുക
യും സ്വയം മലിനരാക്കുകയും ചെയ്തു. അതി
നാൽ അവരുടെ പ്രവൃത്തികൾക്ക് ഞാനവരെ
ശിക്ഷിച്ചു. ഞാൻ അവരിൽനിന്നകലുകയും
അവരെ സഹായിക്കാൻ വിസമ്മതിക്കുകയും
ചെയ്തു.”

25അതിനാൽ എന്റെ യജമാനനായ
യഹോവ ഇപ്രകാരം പറയുന്നു, “ഇനി യാക്കോ
ബിന്റെ കുടുംബത്തെ ഞാൻ തടവിൽനിന്നും
തിരികെ കൊണ്ടുവരും. മുഴുവൻ യിസ്രായേൽ
കുടുംബത്തോടും എനിക്കു കാരുണ്യമുണ്ടായി
രിക്കും. എന്റെ വിശുദ്ധനാമത്തോടു ഞാനെ
ന്റെ തീഷ്ണത പ്രകടിപ്പിക്കും. 26ജനങ്ങൾ തങ്ങ
ളുടെ ലജ്ജയും എനിക്കെതിരെ എങ്ങനെ തിരി
ഞ്ഞുവെന്നതും മറക്കും. അവർ സ്വന്തം ദേശത്ത്
സുരക്ഷിതരായി ജീവിക്കും. ആരും അവരെ
ഭയപ്പെടുത്തുകയില്ല. 27എന്റെ ജനത്തെ ഞാൻ
അന്യരാജ്യങ്ങളിൽനിന്നും തിരികെ കൊണ്ടു
വരും. അവരെ ഞാൻ അവരുടെ ശത്രുക്കളുടെ
ദേശങ്ങളിൽനിന്നും സമാഹരിക്കും. അപ്പോൾ,
ഞാനെത്രമാത്രം വിശുദ്ധനാണെന്ന് അനവധി
രാഷ്ട്രങ്ങൾ കാണും. 28അവരുടെ ദൈവമാകുന്ന
യഹോവ ഞാനാണെന്ന് അവരറിയും. എന്തു
കൊണ്ടെന്നാൽ, ഞാനവരെ അവരുടെ വീടുക
ളിൽനിന്നും ഓടിക്കുകയും അന്യരാജ്യങ്ങളി
ലേക്കു തടവുകാരായി വിടുകയും ചെയ്തു.
അനന്തരം ഞാനവരെ ഒരുമിച്ചുകൂട്ടി അവ രുടെ
സ്വന്തം ദേശത്തേക്കു മടക്കിക്കൊണ്ടുവ രികയും
ചെയ്തു. ഇനിമേൽ അവരിലാരെയും ഞാൻ
രാഷ്ട്രങ്ങൾക്കിടയിൽ ഒരിടത്തും ഉപേക്ഷിക്ക
യില്ല. 29എന്റെ ആത്മാവിനെ ഞാൻ
യിസ്രായേലിന്റെ കുടുംബത്തിനുമേൽ ചൊ
രിയും. അക്കാലത്തിനു ശേഷം, ഞാനൊരി
ക്കലും എന്റെ ജനത്തിൽനിന്നകലുകയില്ല.”

---

**ഹമോനാ** “ആൾത്തിരക്ക്” എന്നാണു എബ്രായ പദത്തിനർത്ഥം.

എൻെറ യജമാനനായ യഹോവയാണിതു
പറഞ്ഞത്.

### പുതിയ ദൈവാലയം

40 ഞങ്ങൾ പ്രവാസികളായി കൊണ്ടു
പോകപ്പെട്ടതിൻെറ ഇരുപത്തഞ്ചാംവർ
ഷത്തിൻെറ ആരംഭമാസത്തിൻെറ (ഒക്ടോബർ)
പത്താംതീയതി യഹോവയുടെ ശക്തി എന്നി
ലേക്കു വന്നു. ബാബിലോണുകാർ യെരൂശലേം
പിടിച്ചെടുത്തതിനു പതിനാലു വർഷങ്ങൾക്കു
ശേഷമാണിത്. അന്ന്, ഒരു ദർശനത്തിൽ
യഹോവ എന്നെ അവിടേക്കു കൊണ്ടുപോയി.
2ഒരു ദർശനത്തിൽ ദൈവം എന്നെ യിസ്രാ
യേലിലേക്കു കൊണ്ടുപോയി. അവൻ എന്നെ
ഒരു ഉയർന്ന പർവ്വതത്തിന്മേൽ നിർത്തി. ആ
പർവ്വതത്തിൽ, എനിക്കു മുമ്പിലായി തെക്കു
വശത്ത് നഗരം പോലെ കാണപ്പെട്ട ഒരു കെട്ടിട
മുണ്ടായിരുന്നു. 3യഹോവ എന്നെ അവിടേക്കു
കൊണ്ടുവന്നു. അവിടെ, മിനുസപ്പെടുത്തിയ
വെങ്കലംപോലെ തിളങ്ങുന്ന ഒരാളുണ്ടായി
രുന്നു. അയാളുടെ കയ്യിൽ ഒരു തുണി നാടയും
അളവുകോലും ഉണ്ടായിരുന്നു. കവാടത്തിനരി
കിൽ നിൽക്കുകയായിരുന്നു അയാൾ. 4അയാൾ
എന്നോടു പറഞ്ഞു, “മനുഷ്യപുത്രാ, നിൻെറ
കണ്ണുകളും കാതുകളും ഉപയോഗിക്കുക. ഇതി
ലെല്ലാം നോക്കുകയും ഞാൻ പറയുന്നതു ശ്രദ്ധി
ച്ചു കേൾക്കുകയും ചെയ്യുക. ഞാൻ നിന്നെ
കാണിച്ചു തരുന്ന കാര്യങ്ങളെല്ലാം ശ്രദ്ധിക്കുക.
എന്തുകൊണ്ടെന്നാൽ, ഞാൻ നിന്നെ എല്ലാം
കാണിച്ചുതരുന്നതിന് നീ ഇങ്ങോട്ടു കൊണ്ടു
വരപ്പെട്ടിരിക്കുന്നു. നീ കാണുന്നതെല്ലാം
യിസ്രായേൽകുടുംബത്തോടു പറയണം.”
5ആലയത്തെ ചുറ്റി പുറമതിൽ ഉണ്ടായിരു
ന്നതു ഞാൻ കണ്ടു. ആ മനുഷ്യൻെറ കയ്യിൽ
സാധനങ്ങൾ അളക്കാനുള്ള ഒരളവുകോൽ
ഉണ്ടായിരുന്നു. അതിന് ആറു മുഴം നീളമുണ്ടാ
യിരുന്നു. അതിനാൽ അയാൾ ആ മതിലിൻെറ
കനം അളന്നു. ഒരു കോലായിരുന്നു അതിൻെറ
കനം. അയാൾ മതിലിൻെറ ഉയരം അളന്നു.
ഒരു കോൽ ഉയരമുണ്ടായിരുന്നു അതിന്.
6പിന്നെ അയാൾ കിഴക്കേ കവാടത്തിങ്ക
ലേക്കു പോയി. അയാൾ പടികൾ കയറിച്ചെല്ലു
കയും കവാടത്തിൻെറ ചവിട്ടുപടി അളക്കു
കയും ചെയ്തു. അതിന് ഒരു കോൽ വീതിയു
ണ്ടായിരുന്നു. അടുത്ത ഉമ്മറപ്പടിക്കും ഒരു കോൽ
വീതിയായിരുന്നു. 7പാറാവുകാരുടെ മുറിക
ൾക്ക് ഒരുകോൽ നീളവും ഒരുകോൽ വിതിയുമാ
യിരുന്നു. മുറികളുടെ ഭിത്തികൾ തമ്മിൽ അഞ്ചു
മുഴം അകലം. ആലയത്തിലേക്കു തിരിഞ്ഞിരുന്ന
കവാടത്തിൻെറ അവസാനത്തിൽ പൂമുഖത്തി
നരികെയുള്ള ഉമ്മറപ്പടിക്ക് ഒരു കോൽ വീതി.
8പിന്നെ ആ മനുഷ്യൻ പൂമുഖം അളന്നു.
9അതിന് എട്ടുമുഴം നീളമുണ്ടായിരുന്നു. കവാട
ത്തിൻെറ ഇരുപുറമുള്ള ഭിത്തികളും അയാൾ
അളന്നു. ഓരോവശത്തെ ഭിത്തിക്കും രണ്ടുമുഴം
വീതിയുണ്ടായിരുന്നു. ആലയത്തിലേക്കഭിമുഖ
മായി നിന്ന കവാടത്തിൻെറ അവസാനത്തി
ലായിരുന്നു പൂമുഖം. 10കവാടത്തിൻെറ ഇരു
വശത്തും മൂന്നു കൊച്ചുമുറികൾ വീതമുണ്ടായി
രുന്നു. എല്ലാ മുറികൾക്കും ഒരേ അളവായിരുന്നു.
അവയുടെ പാർശ്വഭിത്തികൾക്കുമെല്ലാം ഒരേ
അളവായിരുന്നു. 11അയാൾ കവാടത്തിൻെറ
പ്രവേശനദ്വാരം അളന്നു. അതിന് പത്തുമുഴം
വീതിയും പതിമൂന്നു മുഴം നീളവുമായിരുന്നു.
12ഓരോ മുറിയുടെയും മുമ്പിൽ താഴ്ന്ന ഒരു
ഭിത്തിയുണ്ടായിരുന്നു. ആ ഭിത്തിക്ക് ഒരു മുഴം
പൊക്കവും ഒരു മുഴം കനവുമായിരുന്നു. മുറി
കൾ സമചതുരമായിരുന്നു. ഓരോ ഭിത്തിക്കും.
ആറു മുഴമായിരുന്നു നീളം.
13ഒരു പാറാവുമുറിയുടെ മേൽക്കൂരയുടെ
അരികുമുതൽ അടുത്ത മുറിവരെയുള്ള പ്രവേശ
നകവാടം അയാൾ അളന്നു. അത് ഇരുപത്തഞ്ചു
മുഴമുണ്ടായിരുന്നു. ഓരോ വാതിലും മറ്റേ വാതി
ലിനു നേരെ എതിർ വശത്തായിരുന്നു. 14മുറ്റ
ത്തെ പൂമുഖത്തിൻെറ വശങ്ങളിലെ തൂണുകൾ
അയാൾ അളന്നു. അതിൻെറ ആകെ അളവ്
അറുപതു മുഴമായിരുന്നു. പൂമുഖത്തിൻെറ വശ
ങ്ങളിലെ തൂണുകൾ ചുറ്റിയുണ്ടായിരുന്നു
കവാടം. 15പുറത്തെ പ്രവേശനകവാടത്തി ൻെറ
ഉള്ളരികു മുതൽ പൂമുഖത്തിൻെറ മറ്റേ അറ്റം
വരെ അമ്പതു മുഴമുണ്ടായിരുന്നു. 16എല്ലാ പാറാ
വുമുറികളുടെയും പാർശ്വഭിത്തികളുടെയും
പൂമുഖത്തിൻെറയും മുകളിൽ ചെറിയ ജനാ
ലകളുണ്ടായിരുന്നു. ജനാലകളുടെ വീതിയേ
റിയ ഭാഗം പ്രവേശനകവാടത്തിനഭിമുഖമായി
രുന്നു. പ്രവേശനകവാടത്തിൻെറ ഇരുപുറവു
മുള്ള ഭിത്തികളിൽ പനമരങ്ങൾ ആലേഖനം
ചെയ്തിരുന്നു.

### പുറത്തെ മുറ്റം

17അനന്തരം ആ മനുഷ്യൻ എന്നെ പുറത്തെ
മുറ്റത്തേക്കു നയിച്ചു. ആ മുറ്റത്തിനു ചുറ്റിലും
മുപ്പതു മുറികളും ഒരു നടപ്പാതയും ഞാൻ
കണ്ടു. ചുവരിനോടു ചേർന്നും നടപ്പാതയ്ക്ക്
അഭിമുഖവുമായിട്ടായിരുന്നു മുറികൾ. 18പ്രവേ
ശനകവാടങ്ങളുടെ നീളത്തിൻെറയത്ര വീതി
നടപ്പാതയ്ക്കുണ്ടായിരുന്നു. പ്രവേശനകവാട
ത്തിൻെറ അകത്തെ അറ്റംവരെ എത്തുന്നതായി
രുന്നു നടപ്പാത. 19താഴത്തെ പ്രവേശന കവാട
ത്തിൻെറ അകം മുതൽ അകത്തെ മുറ്റത്തിൻെറ
പുറംവരെയുള്ള അകലം ആ മനുഷ്യൻ അളന്നു.
കിഴക്കുവശത്തും അതേ പോലെതന്നെ വടക്കു
വശത്തും അത് നൂറു മുഴമായിരുന്നു.
20പിന്നെ ആ മനുഷ്യൻ പുറത്തെ മുറ്റത്തിനു
ചുറ്റുമുള്ള മതിലിലെ വടക്കെ പ്രവേശനകവാട
ത്തിൻെറ നീളവും വീതിയും അളന്നു. 21ഈ
കവാടത്തിനും അതിൻെറ ഓരോ വശത്തുള്ള
മൂന്നു മുറികൾക്കും അതിൻെറ പൂമുഖത്തിനു
മൊക്കെ ആദ്യത്തെ കവാടത്തിൻെറ അതേ
അളവായിരുന്നു. കവാടത്തിന് അൻപതു മുഴം
നീളവും ഇരുപത്തഞ്ചു മുഴം വീതിയുമായി
രുന്നു. 22അതിൻെറ ജനാലകൾ, പൂമുഖം, പന
മരങ്ങളുടെ ചിത്രപ്പണികൾ എന്നിവയ്ക്കും കിഴ
ക്കെ കവാടത്തിൻെറ അതേ അളവായിരുന്നു.
പുറത്ത്, കവാടംവരെ നയിക്കുന്ന ഏഴു പടവു
കളുണ്ടായിരുന്നു. അതിൻെറ പൂമുഖം കവാട
ത്തിൻെറ അകത്തെ അരികിലായിരുന്നു. 23വട
ക്കെ കവാടത്തിൻെറ എതിർവശത്തുനിന്ന് മുറ്റ
ത്തിനു കുറുകെയും കിഴക്കുവശത്തും ഒരു കവാട
മുണ്ടായിരുന്നു. അകത്തെ ഭിത്തിയിലുള്ള
കവാടം മുതൽ പുറത്തെ ഭിത്തിയിലുള്ള കവാ
ടംവരെ ആ മനുഷ്യൻ അളന്നു. കവാടം മുതൽ
കവാടംവരെ നൂറു മുഴമായിരുന്നു.
24അനന്തരം ആ മനുഷ്യൻ എന്നെ തെക്കെ
മതിലിലേക്കു കൊണ്ടുപോയി. തെക്കെ ഭിത്തി
യിൽ ഞാനൊരു കവാടം കണ്ടു. അതിൻെറ
പാർശ്വഭിത്തികളും പൂമുഖവും അയാൾ
അളന്നു. അവ മറ്റു കവാടങ്ങളുടെ അതേ അള

# യെഹസ്ക്കേലിനാൽ വിവരിക്കപ്പെട്ട ആലയത്തിന്റെ ഒരു പുനർനിർമ്മാണം



0 500

അളവുകൾ 20.67 ഇഞ്ചുകളുടെ (52.5 സെ. മീ.) ക്യുബിറ്റ് നീളത്തിൽ0

50



## പുറമുറ്റവാതിലിലെ

## കിഴക്കേക്കവാടം

വായിരുന്നു. 25ജനാലകൾക്കും പൂമുഖത്തിനും
ഉണ്ടായിരുന്ന അളവുകൾ മറ്റു കവാടങ്ങളു
ടെയും പൂമുഖങ്ങളുടെയും പോലെ തന്നെയാ
യിരുന്നു. കവാടത്തിന് അൻപതു മുഴം നീളവും
ഇരുപത്തഞ്ചു മുഴം വീതിയുമായിരുന്നു. 26ഈ
കവാടത്തിലേക്ക് ഏഴു പടവുകളുണ്ടായിരുന്നു.
അതിന്റെ പൂമുഖം കവാടത്തിന്റെ അകത്തെ
അരികിലായിരുന്നു. കവാടത്തിന്റെ ഇരു വശ
ങ്ങളിലുമായുള്ള ഭിത്തികളിൽ പനമരങ്ങളുടെ
ചിത്രങ്ങൾ ആലേഖനം ചെയ്തിട്ടുമുണ്ടായി
രുന്നു. 27അകത്തെ മുറ്റത്തിന്റെ തെക്കുവശത്ത്
ഒരു കവാടമുണ്ടായിരുന്നു. അകത്തെ ഭിത്തി
യിലെ കവാടംമുതൽ പുറത്തെ ഭിത്തിയിലെ
കവാടംവരെ ആ മനുഷ്യൻ അളന്നു. കവാടം
മുതൽ കവാടംവരെ നൂറു മുഴമായിരുന്നു.

## അകത്തെ മുറ്റം

28അനന്തരം ആ മനുഷ്യൻ എന്നെ തെക്കെ
കവാടത്തിലൂടെ അകത്തെ മുറ്റത്തേക്കു നയി
ച്ചു. ഈ കവാടം അയാൾ അളന്നു. അകത്തെ
മുറ്റത്തേക്കുള്ള മറ്റു കവാടങ്ങളുടെ അതേ അള
വായിരുന്നു ഈ കവാടത്തിന്. 29അതിന്റെ മുറി
കൾ, പാർശ്വഭിത്തികൾ, പൂമുഖം എന്നിവയും
മറ്റു കവാടങ്ങളുടെ അതേ അളവുകളുള്ളവ
യായിരുന്നു. കവാടത്തിനും അതിന്റെ പൂമുഖ
ത്തിനു ചുറ്റിലും ജനാലകളുണ്ടായിരുന്നു. കവാ
ടത്തിന് അൻപതു മുഴം നീളവും ഇരുപത്തഞ്ചു
മുഴം വീതിയുമായിരുന്നു. 30പൂമുഖത്തിനു ഇരു
പത്തഞ്ചു മുഴം വീതിയും അഞ്ചു മുഴം നീളവു
മായിരുന്നു. 31അതിന്റെ പൂമുഖം പുറത്തെ
മുറ്റത്തിന് തൊട്ടടുത്തുള്ള കവാടത്തിന്റെ
അന്ത്യത്തിലായിരുന്നു. കവാടത്തിന്റെ ഇരു
പുറത്തുമുള്ള ഭിത്തികളിൽ പനമരങ്ങൾ ആലേ
ഖനം ചെയ്തിരുന്നു. കവാടത്തിലേക്കു നയി
ക്കുന്ന എട്ടുപടികളും അവിടെയുണ്ടായിരുന്നു.
32അനന്തരം ആ മനുഷ്യൻ എന്നെ കിഴക്കു
വശത്തുള്ള ഉൾത്തളത്തിലേക്കു നയിച്ചു.
അയാൾ കവാടം അളന്നു. അതിന് മറ്റു കവാട
ങ്ങളുടെ അതേ അളവുകളായിരുന്നു. 33അതി
ന്റെ മുറികൾ, പാർശ്വഭിത്തികൾ, പൂമുഖം
എന്നിവയ്ക്കും മറ്റു കവാടങ്ങളുടെ അതേ അള
വുകളായിരുന്നു. കവാടത്തിനും അതിന്റെ
പൂമുഖത്തിനും ചുറ്റുമായി ജനാലകൾ ഉണ്ടാ
യിരുന്നു. കവാടത്തിന് അൻപതു മുഴം നീളവും
ഇരുപത്തഞ്ചു മുഴം വീതിയുമുണ്ടായിരുന്നു.
34അതിന്റെ പൂമുഖമാകട്ടെ, പുറത്തളത്തിനു
തൊട്ടടുത്തുള്ള കവാടത്തിന്റെ ഒടുവിലുമായി
രുന്നു. കവാടത്തിന്റെ ഇരുവശത്തുമുള്ള ഭിത്തി
കളിൽ പനമരങ്ങൾ ആലേഖനം ചെയ്തിട്ടു
മുണ്ടായിരുന്നു. കവാടത്തിലേക്കു നയിക്കുന്ന
എട്ടു പടവുകളും അവിടെയുണ്ടായിരുന്നു.
35അനന്തരം ആ മനുഷ്യൻ എന്നെ വടക്കെ
കവാടത്തിലേക്കു നയിച്ചു. അയാൾ അത് അള
ന്നു. അതിനും മറ്റു കവാടങ്ങളുടെ അതേ അളവു
കളായിരുന്നു. 36അതിന്റെ മുറികൾ, പാർശ്വഭി
ത്തികൾ, പൂമുഖം എന്നിവയ്ക്കും മറ്റു കവാട
ങ്ങളുടെ അതേ അളവുകളായിരുന്നു. കവാട
ത്തിനും അതിന്റെ പൂമുഖത്തിനു ചുറ്റിലും
ജനാലകളുണ്ടായിരുന്നു. കവാടത്തിന് അൻ
പതു മുഴം നീളവും ഇരുപത്തഞ്ചു മുഴം വീതി
യും ഉണ്ടായിരുന്നു. 37അതിന്റെ പൂമുഖം പുറ
ത്തളത്തിന്റെ തൊട്ടടുത്തുള്ള കവാടത്തിന്റെ
അവസാനത്തിലായിരുന്നു. കവാടത്തിന്റെ
ഇരു പുറവുമുള്ള ഭിത്തികളിൽ പനമരങ്ങൾ
ആലേഖനം ചെയ്തിരുന്നു. കവാടത്തിലേക്കു
നയിക്കുന്ന എട്ടു പടികളും അവിടെയുണ്ടായി
രുന്നു.

## ബലികൾ തയ്യാറാക്കാനുള്ള മുറികൾ

38ഈ കവാടത്തിന്റെ പൂമുഖത്തേക്കു തുറ
ക്കുന്ന വാതിലുള്ള ഒരു മുറിയുണ്ടായിരുന്നു.
പുരോഹിതന്മാർ ഹോമയാഗത്തിനുള്ള മൃഗ
ങ്ങളെ കഴുകുന്ന സ്ഥലമായിരുന്നു അത്. 39ഈ
പൂമുഖത്തിന്റെ വാതിലിനിരുപുറവുമായി
രണ്ടു മേശകളുണ്ടായിരുന്നു. ഹോമയാഗങ്ങൾ,
പാപബലികൾ, അപരാധബലികൾ എന്നിവ
യ്ക്കായുള്ള മൃഗങ്ങൾ വധിക്കപ്പെട്ടിരുന്നത് ഈ
മേശകളിന്മേൽ വച്ചായിരുന്നു. 40ഈ പൂമുഖ
ത്തിന്റെ പുറംഭിത്തിയിലെ വാതിലിന്റെ ഇരു
പുറവുമായി രണ്ടു മേശകൾ കൂടിയുണ്ടായി
രുന്നു. 41അങ്ങനെ അകംഭിത്തിയിന്മേൽ നാലു
മേശകളും പുറംഭിത്തിയിന്മേൽ നാലുമേശകളു
മടക്കം എട്ടു മേശകളുണ്ടായിരുന്നു. ബലിക്കായു
ള്ള മൃഗങ്ങളെ കൊല്ലാൻ ഈ മേശകളാണ്
പുരോഹിതന്മാർ ഉപയോഗിച്ചത്. 42ഹോമയാ
ഗങ്ങൾക്കായി ചെത്തുകല്ലുകൊണ്ടുണ്ടാക്കിയ
നാലുമേശകളും ഉണ്ടായിരുന്നു. ഈ മേശകൾക്ക്
ഒന്നര മുഴം നീളവും ഒന്നര മുഴം വീതിയും
ഒരു മുഴം ഉയരവുമുണ്ടായിരുന്നു. ഈ മേശക
ളിൽ, പുരോഹിതന്മാർ ഹോമയാഗങ്ങൾക്കും
മറ്റുബലികൾക്കുമായി മൃഗങ്ങളെ കൊല്ലാനുപ
യോഗിക്കുന്ന തങ്ങളുടെ ഉപകരണങ്ങൾ വച്ചു.
43അവിടെ ഭിത്തികളിൽ മൂന്നിഞ്ചു വീതം നീള
മുള്ള കൊളുത്തുകളുണ്ടായിരുന്നു. വഴിപാടുക
ളുടെ മാംസം ഈ മേശകളിലാണു വച്ചിരുന്നത്.

## പുരോഹിതന്മാരുടെ മുറികൾ

44നടുമുറ്റത്ത് ഗായകർക്കായി രണ്ടു മുറിക
ളുണ്ടായിരുന്നു. ഒന്നു തെക്കോട്ടഭിമുഖീകരിച്ച്
വടക്കെ കവാടത്തിനോടു ചേർന്നായിരുന്നു.
മറ്റേത് വടക്കോട്ടഭിമുഖീകരിച്ച് തെക്കെ കവാട
ത്തിനോടു ചേർന്നുമായിരുന്നു. 45ആ മനുഷ്യൻ
എന്നോടു പറഞ്ഞു, “ആലയത്തിൽ ശുശ്രൂഷ
നടത്തുന്ന പുരോഹിതന്മാർക്കുള്ളതാണ് തെ
ക്കോട്ടു തിരിഞ്ഞിരിക്കുന്ന മുറി. 46എന്നാൽ വട
ക്കോട്ടുള്ള മുറി യാഗപീഠത്തിൽ ശുശ്രൂഷ നട
ത്തുന്ന പുരോഹിതർക്കുള്ളതാണ്. ലേവിയുടെ
ഗോത്രക്കാരാണ് പുരോഹിതന്മാർ. എന്നാൽ
ഈ രണ്ടാമത്തെ സംഘം പുരോഹിതന്മാർ
സദോക്കിന്റെ പിൻഗാമികളാകുന്നു. യഹോ
വയെ ശുശ്രൂഷിക്കാനുള്ള ബലികളുമായി യാഗ
പീഠത്തിലേക്കു പോകാൻ അനുവാദമുള്ളത്
അവർക്കു മാത്രമാകുന്നു.” 47ആ മനുഷ്യൻ അക
ത്തളം അളന്നു. തളം ഒരു ശരിയായ സമചതുര
മായിരുന്നു. അതിന് നൂറു മുഴം നീളവും നൂറു
മുഴം വീതിയുമായിരുന്നു. ആലയത്തിന്റെ
മുമ്പിലായിരുന്നു യാഗപീഠം.

## ആലയത്തിന്റെ പൂമുഖം

48അനന്തരം ആ മനുഷ്യൻ എന്നെ ആലയ
ത്തിന്റെ പൂമുഖത്തിലേക്കു നയിക്കുകയും
പൂമുഖത്തിന്റെ ഇരുപുറത്തുമുള്ള ഭിത്തികൾ
അളക്കുകയും ചെയ്തു. ഓരോ പാർശ്വഭി
ത്തിക്കും അഞ്ചു മുഴം കനവും മൂന്നു മുഴം
വീതിയുമുണ്ടായിരുന്നു. അവയ്ക്കിടയിലുള്ള
ഇട പതിനാലു മുഴമായിരുന്നു. 49പൂമുഖത്തിന്
ഇരുപതു മുഴം നീളവും പന്ത്രണ്ടു മുഴം വീതി
യുമായിരുന്നു. പടവുകൾ പൂമുഖംവരെ ഉണ്ടാ

യിരുന്നു. പൂമുഖത്തിന്റെ ഇരുപുറവുമുള്ള
ഭിത്തികൾക്ക് ഓരോന്നിനു ഓരോ തൂണു വീത
വും ഉണ്ടായിരുന്നു.

## ദൈവാലയത്തിലെ അതിവിശുദ്ധസ്ഥലം

41 അനന്തരം ആ മനുഷ്യൻ എന്നെ വിശുദ്ധ
സ്ഥലത്തേക്കു കൊണ്ടുപോയി. അയാൾ
ആ മുറിയുടെ ഇരുവശത്തെ ഭിത്തികളും അള
ന്നു. ആ ഭിത്തികൾക്ക് ഓരോവശത്തും ആറു
മുഴം വീതമായിരുന്നു കനം. 2വാതിലിന് പത്തു
മുഴം വീതിയുണ്ടായിരുന്നു. പ്രവേശനദ്വാര
ത്തിന്റെ പാർശ്വങ്ങൾക്ക് അഞ്ചു മുഴമായി
രുന്നു. ആ മനുഷ്യൻ ആ മുറി അളന്നു. അതിന്
നാല്പതു മുഴം നീളവും ഇരുപതു മുഴം വീതി
യുമുണ്ടായിരുന്നു.

## ദൈവാലയത്തിലെ അതിവിശുദ്ധസ്ഥലം

3പിന്നെ ആ മനുഷ്യൻ അവസാനത്തെ
മുറിയിലേക്കു പോയി. പ്രവേശനകവാടത്തി
ന്റെ ഇരുവശത്തെയും ഭിത്തികൾ അയാൾ
അളന്നു. ഓരോ പാർശ്വഭിത്തിക്കും രണ്ടു മുഴം
കനവും ഏഴു മുഴം വീതിയുമായിരുന്നു. പ്രവേ
ശനകവാടത്തിന് ആറുമുഴം വീതിയുണ്ടായി
രുന്നു. 4അനന്തരം അയാൾ മുറിയുടെ നീളം
അളന്നു. അതിന് ഇരുപതു മുഴം നീളവും ഇരു
പതു മുഴം വീതിയുമായിരുന്നു. അയാൾ
എന്നോടു പറഞ്ഞു, “ഇതാണ് അതിവിശുദ്ധ
സ്ഥലം.”

## ആലയത്തിനു ചുറ്റിലുമുള്ള മറ്റുമുറികൾ

5അനന്തരം അയാൾ ആലയത്തിന്റെ ഭിത്തി
കൾ അളന്നു. അതിന് ആറുമുഴം കനമുണ്ടായി
രുന്നു. ആലയത്തിനു ചുറ്റിലും പാർശ്വമുറി
കളുണ്ടായിരുന്നു. അവയ്ക്കു നാലു മുഴമായിരു
ന്നു വീതി. 6ഒന്നിനുമേൽ ഒന്നായി മൂന്നുനിലക
ളിലായായിരുന്നു പാർശ്വമുറികൾ. ഓരോ നില
യിലും മുപ്പതു മുറികൾ വീതമുണ്ടായിരുന്നു.
ആലയത്തിന്റെ ഭിത്തികൾ താങ്ങുകൾ
കൊണ്ടാണു നിർത്തിയിരുന്നത്. ആ പാർശ്വ
മുറികൾ ഈ താങ്ങുകളിൽ താങ്ങിയിരുന്നു.
പക്ഷേ അവ ആലയഭിത്തികളിൽ സ്പർശിച്ചി
രുന്നില്ല. 7ആലയത്തിനുചുറ്റുമുള്ള പാർശ്വമു
റികളുടെ ഓരോനിലയും താഴത്തെ നിലയെ
ക്കാൾ വീതിയേറിയതായിരുന്നു. ആലയത്തിനു
ചുറ്റിലുമുള്ള മുറികളുടെ ഭിത്തികൾ മുകളി
ലേക്കു പോകുന്തോറും വീതി കുറഞ്ഞുവന്നു.
അതിനാൽ മുകളിലത്തെ നിലകളിലെ മുറി
കൾ കൂടുതൽ വീതിയുള്ളവയാകുന്നു. ഏറ്റവും
താഴത്തെ നിലയിൽനിന്നും മദ്ധ്യനിലയിലൂടെ
മുകളിലത്തെ നിലവരെ ഒരു കോണിപ്പടിയു
ണ്ടായിരുന്നു.

8ആലയത്തിനു ചുറ്റും ഒരു ഉയർന്ന തറയും
ഞാൻ കണ്ടു. അത് പാർശ്വമുറികളുടെ അടിത്ത
റയായിരുന്നു. അതിന് ആറുമുഴമായിരുന്നു
ഉയരം. 9പാർശ്വമുറികളുടെ പുറംഭിത്തിക്ക്
അഞ്ചുമുഴമായിരുന്നു കനം. ആലയത്തിന്റെ
യും 10പുരോഹിതരുടെ മുറികളുടെയും പാർശ്വ
ഭിത്തികൾക്കിടയിൽ ഒരു തുറന്ന പ്രദേശമുണ്ടാ
യിരുന്നു. അതിന് ഇരുപതു മുഴം വീതി. ആലയ
ത്തിനു ചുറ്റിലുമായിട്ടായിരുന്നു അത്. 11പാർ
ശ്വമുറികളുടെ വാതിലുകൾ ഉയർന്ന തറയി
ലേക്കു തുറന്നിരുന്നു. വടക്കുവശത്തും തെക്കു
വശത്തും ഓരോ പ്രവേശനകവാടമുണ്ടായി
രുന്നു. ഉയർന്ന തറയ്ക്കു ചുറ്റുപാടും അഞ്ചുമുഴ
മായിരുന്നു വീതി. 12ആലയത്തിന്റെ പടി
ഞ്ഞാറ് ഈ നിരോധിതമേഖലയിൽ ഒരു മന്ദിര
മുണ്ടായിരുന്നു. മന്ദിരത്തിന് എഴുപതു മുഴം
വീതിയും തൊണ്ണൂറു മുഴം നീളവുമുണ്ടായി
രുന്നു. മന്ദിരത്തിന്റെ ഭിത്തിക്കു ചുറ്റു പാടും
അഞ്ചുമുഴം കനമുണ്ടായിരുന്നു. 13അനന്തരം ആ
മനുഷ്യൻ ആലയം അളന്നു. ആലയത്തിന് നൂറു
മുഴം നീളം. മന്ദിരവും അതിന്റെ മതിലുകളും
അടക്കം നിരോധിതമേഖലയാകെയും നൂറു
മുഴമായിരുന്നു. 14ആലയത്തിനു മുമ്പിൽ കിഴക്കു
വശത്തെ നിരോധിതമേഖലയ്ക്കു നൂറു മുഴമാ
യിരുന്നു നീളം.

15ആലയത്തിനു പിന്നിലുള്ള നിരോധിതമേ
ഖലയിലെ മന്ദിരത്തിന്റെ നീളം ആ മനുഷ്യൻ
അളന്നു. ഒരു ഭിത്തിമുതൽ മറ്റേ ഭിത്തിവരെ
നൂറു മുഴമായിരുന്നു അളവ്. അതിവിശുദ്ധസ്ഥ
ലത്തിനും വിശുദ്ധസ്ഥലത്തിനും അകത്തളത്തി
നഭിമുഖമായിരുന്ന പൂമുഖത്തിനും 16എല്ലാ
ഭിത്തിയിലും തടിപ്പലകകൾ തറച്ചിരുന്നു.
അതിനു ചുറ്റിലുമുള്ള സകലജനലുകൾക്കും
കതകുകൾക്കും തടികൊണ്ടുള്ള അഴി ഉണ്ടായി
രുന്നു. പ്രവേശനകവാടത്തിനു മീതെയുള്ള
17ഭിത്തിയുടെ ഭാഗത്തും തറമുതൽ ജനലുകൾ
വരെ ആലയത്തിനുചുറ്റും പലകകൾ തറച്ചി
രുന്നു.

ആലയത്തിന്റെ അകത്തെ മുറിയിലും പുറ
ത്തെ മുറിയിലും ഉള്ള എല്ലാ ഭിത്തികളിലും
18കെരൂബുമാലാഖമാരുടെയും പനമരങ്ങളുടെ
യും ചിത്രങ്ങൾ ആലേഖനം ചെയ്തിരുന്നു.
എല്ലാ കെരൂബുമാലാഖമാർക്കും രണ്ടു മുഖങ്ങൾ
ഉണ്ടായിരുന്നു. 19ഒരു മുഖം ഒരുവശത്തെ പന
മരത്തിലേക്കു നോക്കുന്ന ഒരു മനുഷ്യന്റേതാ
യിരുന്നു. മറ്റേത് മറുവശത്തെ പനമരത്തിലേക്കു
നോക്കുന്ന ഒരു സിംഹത്തിന്റെ മുഖവും. അവ
ആലയത്തിനു ചുറ്റും ആലേഖനം ചെയ്യപ്പെ
ട്ടിരുന്നു. 20തറമുതൽ വാതിലിനു മുകളിലുള്ള
നിലവരെ വിശുദ്ധസ്ഥലത്തിന്റെ എല്ലാ
ഭിത്തികളിലും കെരൂബുമാലാഖമാരെയും പന
മരങ്ങളെയും ആലേഖനം ചെയ്തിരുന്നു.

21വിശുദ്ധസ്ഥലത്തിന്റെ ഇരുപുറവുമുള്ള
ഭിത്തികൾ സമചതുരമായിരുന്നു. അതിവിശുദ്ധ
സ്ഥലത്തിനു മുമ്പിലായി തടികൊണ്ടുണ്ടാ
ക്കിയ 22യാഗപീഠം പോലെ തോന്നിക്കുന്ന
എന്തോ ഉണ്ടായിരുന്നു. അതിന്റെ ഉയരം മൂന്നു
മുഴം. നീളം രണ്ടുമുഴം. മൂലകളും ചുവടും വശ
ങ്ങളും തടികൊണ്ടുണ്ടാക്കപ്പെട്ടതുമാണ്. ആ
മനുഷ്യൻ എന്നോടു പറഞ്ഞു, “ഇതാകുന്നു
യഹോവയുടെ സന്നിധിയിലുള്ള മേശ.”

23വിശുദ്ധസ്ഥലത്തിനും അതിവിശുദ്ധ സ്ഥല
ത്തിനും ഓരോ ഇരട്ടക്കതകുണ്ടായിരുന്നു.
24ഓരോ കതകും രണ്ടു ചെറുകതകുകൾകൊ
ണ്ടുണ്ടാക്കിയവയാണ്. ഓരോ കതകും യഥാർ
ത്ഥത്തിൽ ചലിക്കുന്ന ഓരോ കതകുകളായി
രുന്നു. 25വിശുദ്ധസ്ഥലത്തിന്റെ കതകുകളിൽ
കെരൂബുമാലാഖമാരെയും പനമരങ്ങളെയും
ആലേഖനം ചെയ്തിരുന്നു. ഭിത്തികളിൽ ആലേ
ഖനം ചെയ്യപ്പെട്ടിരുന്നവയെപ്പോലെതന്നെ
ആയിരുന്നു അവയും. പുറത്തെ പൂമുഖത്തി
ന്റെ മുൻവശത്ത് തടികൊണ്ടുള്ള ഉമ്മറപ്പടിയു
ണ്ടായിരുന്നു. 26അവയ്ക്കു ചുറ്റും ചട്ടങ്ങളുള്ള
ജനാലകളുണ്ടായിരുന്നു. പൂമുഖത്തിന്റെ ഇരു
പുറത്തുമുള്ള ഭിത്തികളിലും പൂമുഖത്തിന്റെ
മേൽക്കൂരയിലും ആലയത്തിനു ചുറ്റുമുള്ള മുറി
കളിലും പനമരങ്ങളും ഉണ്ടായിരുന്നു.

### പുരോഹിതന്മാരുടെ മുറി

42 അനന്തരം ആ മനുഷ്യൻ എന്നെ വടക്കെ
കവാടത്തിലൂടെ പുറത്തളത്തിലേക്കു
നയിച്ചു. നിരോധിതപ്രദേശത്തിനു വടക്കാ
യിരുന്ന, നിരവധി മുറികളുള്ള ഒരു കെട്ടിടവും
വടക്കുവശത്തെ കെട്ടിടവുമിരിക്കുന്ന ഭാഗത്തേ
ക്കാണ് ആ മനുഷ്യൻ എന്നെ കൊണ്ടുപോയത്.
2ഈ മന്ദിരത്തിന് നൂറു മുഴം നീളവും അൻപതു
മുഴം വീതിയുമായിരുന്നു. വടക്കുവശത്തെ മുറ്റ
ത്തുകൂടിയാണ് ആളുകൾ അതിലേക്കു പ്രവേ
ശിച്ചത്. 3കെട്ടിടത്തിന് മൂന്നു നിലകളും മട്ടുപ്പാ
വുകളും ഉണ്ടായിരുന്നു. ഇരുപതു മുഴമുള്ള നടു
മുറ്റം, കെട്ടിടത്തിനും ആലയത്തിനും ഇടയിലാ
യിരുന്നു. മറുവശത്ത് മുറികൾ നടപ്പാതയ്ക്ക
ഭിമുഖമായിരുന്നു. 4പ്രവേശനദ്വാരം വടക്കുവശ
ത്തായിരുന്നുവെങ്കിലും പത്തുമുഴം വീതിയും
നൂറുമുഴം നീളവുമുള്ള ഒരു പാത മന്ദിരത്തി
ന്റെ തെക്കുവശത്തുകൂടി പോകുന്നുണ്ടായി
രുന്നു. 5-6ഈ മന്ദിരത്തിന് മൂന്നു നിലകളുടെ
ഉയരമുള്ളതിനാലും പുറത്തളത്തിലേതുപോ
ലെ തൂണുകൾ ഇല്ലാത്തതിനാലും നടുവില
ത്തേതും താഴത്തേതും നിലകളിലെ മുറികളെ
ക്കാൾ വളരെ പിന്നിലായിരുന്നു മുകളിലത്തെ
മുറികൾ. മുകളിലത്തെ നില നടുവിലത്തേ
തിനെക്കാളും നടുവിലത്തെ നില താഴത്തേതി
നെക്കാളും ഇടുങ്ങിയതായിരുന്നു. കാരണം- മട്ടു
പ്പാവ് ഈ സ്ഥലം കൈയടക്കി. 7മുറികൾക്കു
സമാന്തരമായി പുറത്തളത്തിലൂടെ വെളിയിൽ
ഒരു ഭിത്തിയുണ്ടായിരുന്നു. അത് മുറികൾക്കു
മുന്നിൽ അൻപതു മുഴം നീളത്തിൽ ആയിരു
ന്നു. 8പുറമുറ്റത്തെ മുറിനിരയ്ക്ക് അൻപതു മുഴ
മായിരുന്നു നീളം. എങ്കിലും ആലയത്തിന്റെ
വശത്ത് കെട്ടിടത്തിന്റെ ആകെ നീളം നൂറു
മുഴമായിരുന്നു. 9കിഴക്കുവശത്തുള്ള ഈ മുറിക
ളുടെ അടിയിലായി പുറമുറ്റത്തുനിന്നും പ്രവേ
ശിക്കത്തക്കവിധം പ്രവേശനദ്വാരം ഉണ്ടായിരു
ന്നു. 10മുറ്റത്തിന്റെ വശത്ത് ഭിത്തി തുടങ്ങുന്നി
ടത്തായിരുന്നു പ്രവേശനദ്വാരം.

നിരോധിതമേഖലയ്ക്കും മറ്റേ മന്ദിരത്തിനും
അടുത്തായി തെക്കുവശത്ത് മുറികളുണ്ടായി
രുന്നു. ആ മുറികളുടെ മുമ്പിലായി 11ഒരു പാത
യുണ്ടായിരുന്നു. അവ വടക്കുവശത്തെ മുറിക
ളെപ്പോലെയായിരുന്നു. അവയ്ക്കു അതേ നീള
വും വീതിയും അതേ വാതിലുകളുമാണ് ഉണ്ടാ
യിരുന്നത്. 12താഴത്തെ മുറികളിലേക്കുള്ള പ്രവേ
ശന ദ്വാരം, ഭിത്തിയുടെ വശത്തുള്ള വഴിയുടെ
തുറന്ന അറ്റത്തുനിന്നും ആളുകൾക്കു പ്രവേശി
ക്കത്തക്കവിധം മന്ദിരത്തിന്റെ കിഴക്കെ അറ്റ
ത്തായിരുന്നു.

13ആ മനുഷ്യൻ എന്നോടു പറഞ്ഞു, "നിരോ
ധിതമേഖലയ്ക്കെതിരെയുള്ള വടക്കെ മുറികളും
തെക്കെ മുറികളും വിശുദ്ധമാകുന്നു. യഹോവ
യ്ക്കു ബലിയർപ്പിക്കുന്ന പുരോഹിതന്മാർക്കു
ള്ളതാണ് ഈ മുറികൾ. അവിടെയാണ് പുരോ
ഹിതന്മാർ അതി വിശുദ്ധബലിവസ്തുക്കൾ
ഭക്ഷിക്കുക. ഇവിടെത്തന്നെയാണ് അതിവിശു
ദ്ധബലി വസ്തുക്കൾ സൂക്ഷിക്കുന്ന സ്ഥലവും.
എന്തെന്നാൽ ഈ സ്ഥലം വിശുദ്ധമാകുന്നു.
ധാന്യബലി, പാപബലി, അപരാധബലി
എന്നിവയാണ് അതിവിശുദ്ധബലികൾ. 14വി
ശുദ്ധമേഖലയിൽ പ്രവേശിക്കുന്ന പുരോഹിത
ന്മാർ പുറമുറ്റത്തേക്കു പോകുന്നിനുമുമ്പ് തങ്ങ
ളുടെ ശുശ്രൂഷാവസ്ത്രങ്ങൾ ആ വിശുദ്ധസ്ഥല
ത്തുവച്ചിട്ടു പോകണം. എന്തെന്നാൽ, ഈ
വസ്ത്രങ്ങൾ വിശുദ്ധമാകുന്നു. ഒരു പുരോഹി
തന് മറ്റാളുകൾ നിൽക്കുന്ന ആലയത്തിന്റെ
ഭാഗത്തേക്കു പോകണമെങ്കിൽ അയാൾ ആ
മുറികളിലേക്കു പോവുകയും മറ്റുവസ്ത്രങ്ങൾ
ധരിക്കുകയും വേണം."

### പുറമുറ്റം

15ആലയത്തിന്റെ അകത്തെ ഭാഗം അളക്കു
ന്നത് ആ മനുഷ്യൻ തീർത്തു. പിന്നെ അയാൾ
എന്നെ കിഴക്കെ കവാടത്തിലൂടെ പുറത്തേക്കു
കൊണ്ടുവരികയും ആ പ്രദേശത്തിനു ചുറ്റിലും
അളക്കുകയും ചെയ്തു. 16മുഴക്കോലുപയോ
ഗിച്ച് അയാൾ കിഴക്കുവശം അളന്നു. അഞ്ഞൂറു
മുഴമായിരുന്നു അതിന്റെ നീളം. 17വടക്കുവശം
അയാൾ അളന്നു. അഞ്ഞൂറു മുഴമായിരുന്നു
അതിന്റെ നീളം. 18തെക്കുവശം അയാൾ അള
ന്നു. അഞ്ഞൂറു മുഴമായിരുന്നു നീളം. 19അയാൾ
പടിഞ്ഞാറുവശം ചുറ്റിപോവുകയും അത് അള
ക്കുകയും ചെയ്തു. അത് അഞ്ഞൂറു മുഴമുണ്ടാ
യിരുന്നു. 20ആലയത്തിനു ചുറ്റുമുള്ള നാലു
ഭിത്തികളും അയാൾ അളന്നു. ഭിത്തിക്ക്
അഞ്ഞൂറു മുഴം നീളവും അഞ്ഞൂറു മുഴം വീതി
യുമായിരുന്നു. വിശുദ്ധപ്രദേശത്തെ വിശുദ്ധ
മല്ലാത്ത പ്രദേശത്തുനിന്നും ഇതു വേർതിരിച്ചു.

### യഹോവ തന്റെ ജനത്തി നിടയിൽ വസിക്കും

43 ആ മനുഷ്യൻ എന്നെ കിഴക്കെ കവാട
ത്തിലേക്കു നയിച്ചു. 2അവിടെ യിസ്രാ
യേലിന്റെ ദൈവത്തിന്റെ തേജസ്സ് കിഴക്കു
നിന്നും വന്നു. ദൈവത്തിന്റെ ശബ്ദം കടലി
രമ്പുംപോലെയായിരുന്നു. ദൈവത്തിന്റെ
തേജസ്സിൽനിന്നുള്ള പ്രകാശംകൊണ്ട് അവിടം
പ്രകാശപൂരിതമായിരുന്നു. 3അവൻ നഗരം
നശിപ്പിക്കാൻ വന്നപ്പോഴും കെബാർ നദീതീര
ത്തുവച്ചും എനിക്കുണ്ടായ ദർശനങ്ങൾപോലെ
യുള്ള ദർശനങ്ങളാണു ഞാൻ കണ്ടത്. ഞാൻ
നിലത്തു മുട്ടുകുത്തി മുഖം നിലത്തമർത്തി
ആരാധിച്ചു. 4കിഴക്കെ കവാടത്തിലൂടെയാണ്
യഹോവയുടെ തേജസ്സ് ദൈവാലയത്തിലേക്കു
വന്നത്.

5അനന്തരം ആത്മാവ് എന്നെ എടുത്ത് അക
ത്തളത്തിലേക്കു കൊണ്ടുവന്നു. ദൈവാലയം
യഹോവയുടെ തേജസ്സുകൊണ്ടു നിറഞ്ഞി
രുന്നു. 6ആലയത്തിനുള്ളിൽനിന്നും ആരോ
സംസാരിക്കുന്നതു ഞാൻ കേട്ടു. ആ മനുഷ്യൻ
അപ്പോഴും എനിക്കുസമീപം നിൽക്കുന്നുണ്ടാ
യിരുന്നു. 7ആലയത്തിൽ നിന്നുള്ളശബ്ദം
എന്നോടു പറഞ്ഞു, "മനുഷ്യപുത്രാ, എന്റെ
സിംഹാസനവും പാദപീഠവുമുള്ള സ്ഥലമാ
ണിത്. ഈ സ്ഥലത്ത് യിസ്രായേൽജനതയുടെ
യിടയിൽ ഞാൻ എന്നെന്നേക്കുമായി വസി
ക്കും. യിസ്രായേൽകുടുംബം ഇനിയൊരിക്കലും
എന്റെ വിശുദ്ധനാമത്തെ കളങ്കപ്പെടുത്തുക
യില്ല. രാജാക്കന്മാരും അവരുടെ പ്രജകളും ലൈം
ഗികപാപങ്ങൾമൂലമോ തങ്ങളുടെ രാജാക്ക
ന്മാരുടെ മൃതദേഹങ്ങൾ ഇവിടെ സംസ്കരിച്ചോ
എന്റെ നാമത്തെ അപമാനിക്കുകയില്ല. 8തങ്ങ
ളുടെ ഉമ്മറപ്പടി എന്റെ ഉമ്മറപ്പടിയോടു ചേർ
ത്തും തങ്ങളുടെ കട്ടിളക്കാലുകൾ എന്റെ കട്ടി
ളക്കാലിനോടു ചേർത്തും അവരിനി എന്റെ
നാമത്തിനു നാണക്കേടുണ്ടാക്കുകയില്ല. മുമ്പ്
അവരെ എന്നിൽനിന്നും വേർതിരിച്ചത് ഒരു

ഭിത്തി മാത്രം. അങ്ങനെ അവർ ഓരോ പാപം
ചെയ്യുമ്പോഴും ആ കൊടുംകൃത്യങ്ങൾ ചെയ്യു
മ്പോഴും എന്റെ നാമത്തിന് അപമാനം വരു
ത്തി. അതിനാലാണ് ഞാൻ കോപിക്കുകയും
അവരെ നശിപ്പിക്കുകയും ചെയ്തത്. 9ഇനി
അവർ തങ്ങളുടെ ലൈംഗികപാപങ്ങളെയും
രാജാക്കന്മാരുടെ മൃതദേഹങ്ങളെയും എന്നിൽ
നിന്നകലേക്കു കൊണ്ടുപോകട്ടെ. അപ്പോൾ
ഞാൻ എന്നെന്നേക്കും അവർക്കിടയിൽ
വസിക്കും.

10"മനുഷ്യപുത്രാ, ഇനി യിസ്രായേൽകുടും
ബത്തോട് ആലയത്തെപ്പറ്റി പറയുക.
അപ്പോൾ ആലയത്തെപ്പറ്റിയുള്ള പദ്ധതിയെ
പ്പറ്റി പഠിക്കുമ്പോൾ അവർ തങ്ങളുടെ പാപ
ങ്ങളെച്ചൊല്ലി ലജ്ജിതരാകും. 11തങ്ങൾ
ചെയ്തിരിക്കുന്ന സകലതിന്മകളെച്ചൊല്ലിയും
അവർ ലജ്ജിതരാകും. ആലയത്തിന്റെ രൂപ
രേഖ അവർ അറിയട്ടെ. അതെങ്ങനെ നിർമ്മി
ക്കപ്പെടണമെന്ന് അവർ അറിയട്ടെ. പ്രവേശന
ദ്വാരങ്ങളും പുറത്തേക്കുള്ള വഴികളും എവിടെ
യെന്നും അതിന്റെ സകല സ്വരൂപവും അവർ
അറിയട്ടെ. ദൈവാലയത്തിന്റെ എല്ലാ ചട്ടങ്ങ
ളെയും നിയമങ്ങളെയുംപറ്റി അവരെ പഠിപ്പി
ക്കുക. ദൈവാലയത്തിന്റെ നിയമങ്ങളും ചട്ട
ങ്ങളും അവർ അനുസരിക്കുന്നതിനായി ഈ
നിയമങ്ങളും ചട്ടങ്ങളുമെല്ലാം എഴുതിവയ്ക്കു
ക. 12ഇതാണ് ആലയത്തിന്റെ നിയമം. ഈ
അതിരുകൾക്കുള്ളിലുള്ള പർവ്വതത്തിന്റെ മുക
ളിലെ മുഴുവൻ പ്രദേശവും അതിവിശുദ്ധമാ
കുന്നു. ഇതാണ് ആലയത്തിന്റെ നിയമം.

### യാഗപീഠം

13"നീളമുള്ള അളവുകോലുപയോഗിച്ചുള്ള
യാഗപീഠത്തിന്റെ അളവുകളാണിത്. യാഗപീ
ഠത്തിന്റെ തറയ്ക്കു ചുറ്റും ഒരു കുഴിയുണ്ടായി
രുന്നു. അതിന് ഒരു മുഴം ആഴവും ഓരോ വശ
ത്തും ഓരോ മുഴം വീതിയും. ഒരു ചാൺ പൊക്ക
ത്തിൽ അതിനുചുറ്റും ഒരു അരികുമുണ്ടായി
രുന്നു. യാഗപീഠത്തിന്റെ ഉയരം ഇപ്രകാരമാ
യിരുന്നു, 14തറമുതൽ താഴത്തെ അരികുവരെ
അടിത്തറയുടെ അളവ് രണ്ടു മുഴം. അതിന്
ഒരു മുഴം വീതി. ചെറിയ തട്ടുമുതൽ വലിയ
തട്ടുവരെ നാലുമുഴം. രണ്ടുമുഴമായിരുന്നു അതി
ന്റെ വീതി. 15യാഗപീഠത്തിലെ അടുപ്പിന്
നാലു മുഴമായിരുന്നു ഉയരം. നാലു മൂലകൾ
ക്കും കൊമ്പിന്റെ രൂപമായിരുന്നു. 16യാഗപീഠ
ത്തിലെ അടുപ്പിന് പന്ത്രണ്ടു മുഴം നീളവും
പന്ത്രണ്ടു മുഴം വീതിയുമുണ്ടായിരുന്നു. അതൊ
രു സമചതുരമായിരുന്നു. 17തട്ടും ഒരു സമചതു
രമായിരുന്നു. പതിനാലു മുഴം നീളവും പതി
നാലു മുഴം വീതിയും. അതിനുചുറ്റുമുള്ള അരി
കിന് അര മുഴം വീതിയുണ്ടായിരുന്നു. അടിത്ത
റയുടെ ചുറ്റുമുള്ള കുഴിക്ക് രണ്ടു മുഴമായിരുന്നു
വീതി. യാഗപീഠത്തിലേക്കുള്ള പടികൾ കിഴ
ക്കുവശത്തായിരുന്നു."

18അനന്തരം ആ മനുഷ്യൻ എന്നോടു പറ
ഞ്ഞു, "മനുഷ്യപുത്രാ, യജമാനനും യഹോവ
യുമായവൻ ഇപ്രകാരം പറയുന്നു, 'യാഗപീഠ
ത്തിനുള്ള ചട്ടങ്ങൾ ഇവയാകുന്നു, നീ യാഗ
പീഠം നിർമ്മിക്കുമ്പോൾ ഹോമയാഗങ്ങളർപ്പി
ക്കാനും അതിന്മേൽ രക്തം തളിക്കാനും ഈ
ചട്ടങ്ങൾ ഉപയോഗിക്കുക. 19സാദോക്കിന്റെ
കുടുംബത്തിൽ നിന്നുള്ളവർക്ക് ഒരു കാളക്കു
ട്ടിയെ നീ പാപബലിയായി നൽകും. ലേവി
ഗോത്രത്തിൽനിന്നുള്ള പുരോഹിതന്മാരാണി
വർ. എനിക്കുള്ള വഴിപാടുകൾ നൽകി എന്നെ
ശുശ്രൂഷിക്കുന്നവരാണ് ഇവർ.'" എന്റെ യജമാ
നനായ യഹോവയാണ് ഇക്കാര്യങ്ങൾ പറ
ഞ്ഞത്. 20"കാളയുടെ രക്തത്തിൽ കുറച്ചെടുത്ത്
നീ യാഗപീഠത്തിന്റെ നാലുകൊമ്പുകളിലും
തട്ടിന്റെ നാലു മൂലകളിലും ചുറ്റുമുള്ള അരി
കിലും തളിക്കണം. അങ്ങനെ നീ യാഗപീഠത്തെ
ശുദ്ധീകരിക്കണം. 21അനന്തരം പാപബലി
യുടെ കാളയെ എടുക്കുകയും ദൈവാലയപ്ര
ദേശത്തും ദൈവാലയമന്ദിരത്തിനു പുറത്തും
യഥാസ്ഥാനങ്ങളിൽ ഹോമിക്കുകയും ചെയ്യുക.

22"രണ്ടാംദിവസം യാതൊരു കുറവുമില്ലാത്ത
ഒരു ആൺകോലാടിനെ നീ അർപ്പിക്കും. പാപ
ബലിയായിട്ടായിരിക്കും അത്. കാളയെക്കൊണ്ട്
യാഗപീഠം ശുദ്ധീകരിച്ചതുപോലെ പുരോഹി
തന്മാർ ഇതുപയോഗിച്ചും യാഗപീഠം ശുദ്ധ
മാക്കും. 23യാഗപീഠം ശുദ്ധമാക്കുന്ന കർമ്മം കഴി
ഞ്ഞാലുടൻ നീ ഒരു കുറവുമില്ലാത്ത കാളക്കുട്ടി
യെയും ആട്ടിൻപറ്റത്തിൽനിന്നും ഒരു കുറവു
മില്ലാത്ത ഒരു ആണാടിനെയും അർപ്പിക്കണം.
24പിന്നെ നീ അവയെ യഹോവയുടെ സന്നി
ധിയിൽ അർപ്പിക്കും. പുരോഹിതന്മാർ അതി
ന്മേൽ ഉപ്പു തളിക്കും. പിന്നെ പുരോഹിതന്മാർ
കാളയെയും ആണാടിനെയും യഹോവയ്ക്കു
ഹോമബലിയായി നൽകും. 25പാപബലിയർ
പ്പിക്കാൻ ഏഴുദിവസത്തേക്കു ദിവസംതോറും
ഒരു കോലാടിനെ വീതം നീ ഒരുക്കും. കൂടാതെ
ഒരു കാളക്കുട്ടിയെയും ആട്ടിൻപറ്റത്തിൽനിന്നും
ഒരാണാടിനെയും നീ ഒരുക്കും. ഈ മൃഗങ്ങൾക്ക്
യാതൊരു ന്യൂനതയും ഉണ്ടായിരിക്കാൻ
പാടില്ല. 26ഏഴു ദിവസത്തേക്കു പുരോഹിത
ന്മാർ യാഗപീഠത്തെ ശുദ്ധമാക്കുകയും ദൈവ
ത്തെ ആരാധിക്കുന്നതിനായി തയ്യാറാക്കുകയും
ചെയ്യും. 27ഏഴു ദിവസങ്ങൾക്കുശേഷം, പുരോ
ഹിതന്മാർ നിന്റെ ഹോമയാഗങ്ങളും സമാധാ
നബലികളും യാഗപീഠത്തിലർപ്പിക്കണം.
അപ്പോൾ നിന്നെ ഞാൻ സ്വീകരിക്കും." എന്റെ
യജമാനനായ യഹോവ പറഞ്ഞതാണ് ഇക്കാ
ര്യങ്ങൾ.

### പുറത്തെ കവാടം

44 അനന്തരം ആ മനുഷ്യൻ എന്നെ ദൈവാ
ലയത്തിന്റെ കിഴക്കുഭാഗത്തെ പ്രവേശ
നത്തിങ്കലേക്ക് കൊണ്ടുവന്നു. ഞങ്ങൾ കവാട
ത്തിനു വെളിയിലായിരുന്നു. കവാടം അടച്ചിരി
ക്കുകയുമായിരുന്നു. 2യഹോവ എന്നോടു പറ
ഞ്ഞു, "ഈ വാതിൽ അടഞ്ഞുതന്നെ കിടക്കും.
ഇതു തുറക്കപ്പെടുകയില്ല. ഇതിലൂടെ ആരും
പ്രവേശിക്കുകയില്ല. എന്തുകൊണ്ടെന്നാൽ
യിസ്രായേലിന്റെ യഹോവ ഇതിലൂടെ പ്രവേ
ശിച്ചിരിക്കുന്നു. അതിനാൽ ഇത് അടഞ്ഞു
തന്നെ കിടക്കണം. 3യഹോവയോടൊപ്പം ഭക്ഷി
ക്കുമ്പോൾ ജനങ്ങളുടെ ഭരണാധിപനുമാത്രം
ഈ കവാടത്തിങ്കലിരിക്കാം. അയാൾ കവാട
ത്തിന്റെ പൂമുഖത്തിലൂടെ വേണം പ്രവേശി
ക്കുവാൻ. അതിലേതന്നെ പോവുകയും
വേണം."

### ദൈവാലയത്തിന്റെ വിശുദ്ധി

4അനന്തരം ആ മനുഷ്യൻ ആലയത്തിനു
മുമ്പിലുള്ള വടക്കെ കവാടത്തിലൂടെ എന്നെ
നയിച്ചു. ഞാൻ നോക്കിയപ്പോൾ യഹോവ
യുടെ തേജസ്സ് ദൈവാലയത്തിൽ നിറയുന്നതു

കണ്ടു. ഞാൻ നിലത്തു മുട്ടുകുത്തി മുഖം നില
ത്തമർത്തി ആരാധിച്ചു. 5യഹോവ എന്നോടു
പറഞ്ഞു, “മനുഷ്യപുത്രാ, ശ്രദ്ധയോടെ നോ
ക്കുക! നിന്റെ കണ്ണുകളും കാതുകളും ഉപയോ
ഗിക്കുക. ഈ സാധനങ്ങളിൽ നോക്കുക യഹോ
വയുടെ ആലയത്തെപ്പറ്റിയും അതിന്റെ എല്ലാ
ചട്ടങ്ങളെയും നിയമങ്ങളെപ്പറ്റിയും ഞാൻ
നിന്നോടു പറയുന്നതെല്ലാം ശ്രദ്ധയോടെ കേൾ
ക്കുക. ആലയത്തിലേക്കുള്ള പ്രവേശനദ്വാരങ്ങ
ളിലും വിശുദ്ധസ്ഥലത്തുനിന്നും പുറത്തേക്കുള്ള
എല്ലാ വഴികളിലും ശ്രദ്ധയോടെ നോക്കുക.
6അനന്തരം, എന്നെ അനുസരിക്കാൻ വിസമ്മ
തിച്ച സകല യിസ്രായേലുകാർക്കുമായി ഈ
സന്ദേശം നൽകുക. അവരോടു പറയുക,
‘എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, യിസ്രായേൽകുടുംബമേ, നിങ്ങൾ
ചെയ്തിരിക്കുന്ന ഭയങ്കരകാര്യങ്ങൾ എനിക്കു
മതിയായിരിക്കുന്നു! 7നിങ്ങൾ വിദേശികളെ
എന്റെ ആലയത്തിലേക്കു കൊണ്ടുവന്നു-അവ
രാകട്ടെ യഥാർത്ഥത്തിൽ പരിച്ഛേദനം ചെയ്ത
വരായിരുന്നില്ല-അവർ തങ്ങളെ പൂർണ്ണമായും
എനിക്കു സമർപ്പിക്കുകയും ചെയ്തില്ല. അപ്ര
കാരം നിങ്ങളെന്റെ ആലയത്തെ അശുദ്ധ
മാക്കി. നമ്മുടെ കരാർ നിങ്ങൾ ലംഘിക്കുകയും
കൊടുംകൃത്യങ്ങൾ ചെയ്യുകയും ചെയ്തു.
പിന്നെ നിങ്ങളെനിക്ക് അപ്പവും കൊഴുപ്പും
രക്തവും വഴിപാടുകളർപ്പിച്ചു. പക്ഷേ അത്
എന്റെ ആലയത്തെ അശുദ്ധമാക്കുകയേ ചെ
യ്തുള്ളൂ. 8എന്റെ വിശുദ്ധവസ്തുക്കളെ
നിങ്ങൾ പരിപാലിച്ചില്ല. എന്റെ വിശുദ്ധ
സ്ഥലത്തിന്റെ ചുമതല നിങ്ങൾ വിദേശികളെ
ഏല്പിച്ചു!’”

9എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, “സത്യമായും പരിച്ഛേദനം
ചെയ്തിട്ടില്ലാത്ത ഒരു വിദേശി എന്റെ ആലയ
ത്തിലേക്കു വരരുത്-യിസ്രായേലുകാർക്കിട
യിൽ സ്ഥിരതാമസക്കാരനായ ഒരു വിദേശിയാ
ണെങ്കിൽപ്പോലും. എന്റെ ആലയത്തിലേക്കു
വരാൻ കഴിയുന്നതിനുമുമ്പ് അയാൾ പരി
ച്ഛേദനം നടത്തുകയും പൂർണ്ണമായും
എനിക്കു സ്വയം സമർപ്പിക്കുകയും വേണം.
10പണ്ട്, യിസ്രായേലുകാർ എന്നിൽനിന്നും
തിരിഞ്ഞപ്പോൾ ലേവ്യർ എന്നെ വിട്ടുപോയി.
തങ്ങളുടെ വിഗ്രഹങ്ങളുടെ പിന്നാലെ പോകാ
നാണ് യിസ്രായേൽ എന്നെ വിട്ടത്. ലേവ്യർ
തങ്ങളുടെ പാപത്തിനു ശിക്ഷിക്കപ്പെടും.
11എന്റെ വിശുദ്ധസ്ഥലത്തു ശുശ്രൂഷനടത്താൻ
തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു ലേവ്യർ.
ആലയത്തിന്റെ കവാടങ്ങൾക്ക് അവർ കാവൽ
നിന്നു. ജനങ്ങളുടെ ബലികൾക്കും ഹോമയാഗ
ങ്ങൾക്കുമായുള്ള മൃഗങ്ങളെ അവർ കൊന്നു.
ജനങ്ങളെ സഹായിക്കാനും അവരെ ശുശ്രൂഷി
ക്കാനും തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു
അവർ. 12എന്നാൽ ആ ലേവ്യർ എനിക്കെതി
രായി പാപം ചെയ്യാനാണ് ആളുകളെ സഹാ
യിച്ചത്! തങ്ങളുടെ വിഗ്രഹങ്ങളെ ആരാധി
ക്കാൻ അവർ ജനങ്ങളെ സഹായിച്ചു! അതി
നാൽ അവർക്കെതിരെ ഞാൻ ഈ സത്യം ചെയ്യു
ന്നു, ‘അവരുടെ പാപങ്ങൾക്ക് അവർ ശിക്ഷിക്ക
പ്പെടും.’” എന്റെ യജമാനനായ യഹോവയാ
ണിതു പറഞ്ഞത്.

13“അതിനാൽ ലേവ്യർ പുരോഹിതന്മാരെന്ന
നിലയിൽ എന്റെയടുത്തേക്കു വരരുത്. എന്റെ
ഏതെങ്കിലും വിശുദ്ധവസ്തുവിന്റെയോ
അതിവിശുദ്ധവസ്തുക്കളുടെയോ അടുത്തേ
ക്കെങ്ങും അവർ വരരുത്. തങ്ങളുടെ കൊടും
കൃത്യങ്ങൾ മൂലമുള്ള ശിക്ഷയും നാണക്കേടും
അപമാനവും അവർ സ്വയം ചുമക്കണം.
14എന്നാൽ ആലയത്തിന്റെ ചുമതലക്കാരാ
കാൻ അവരെ ഞാൻ അനുവദിക്കും. ആലയ
ത്തിൽ അവർ ജോലി ചെയ്യുകയും അതിനു
ള്ളിൽ ചെയ്യേണ്ട കാര്യങ്ങൾ അവർ ചെയ്യുക
യും ചെയ്യും.

15“ലേവിഗോത്രക്കാരെല്ലാം പുരോഹിതന്മാരാ
ണ്. പക്ഷേ, യിസ്രായേലുകാർ എനിക്കെതിരാ
യപ്പോൾ സാദോക്കിന്റെകുടുംബത്തിൽ
നിന്നുള്ള പുരോഹിതന്മാർ മാത്രമേ എന്റെ
വിശുദ്ധസ്ഥലം പരിപാലിക്കാനുണ്ടായിരുന്നു
ള്ളൂ. അതിനാൽ സാദോക്കിന്റെ പിൻഗാമികൾ
മാത്രം എനിക്കു വഴിപാടുകൾ കൊണ്ടുവരും.
തങ്ങൾ ബലിയർപ്പിക്കുന്ന മൃഗങ്ങളുടെ കൊഴു
പ്പും രക്തവും എനിക്കർപ്പിക്കാൻ അവർ എന്റെ
മുമ്പിൽ നിൽക്കും.” എന്റെ യജമാനനായ
യഹോവ എന്നോടു പറഞ്ഞതാണ് ഇക്കാര്യ
ങ്ങൾ! 16“അവർ എന്റെ വിശുദ്ധസ്ഥലത്തു
പ്രവേശിക്കും. എന്നെ ശുശ്രൂഷിക്കാൻ അവർ
എന്റെ മേശയുടെ അടുത്ത് വരും. ഞാൻ അവ
ർക്കു നൽകിയ സാധനങ്ങൾ അവർ പരിപാലി
ക്കും. 17നടുമുറ്റത്തിന്റെ വാതിൽ കടക്കുമ്പോൾ
അവർ ലിനൻവസ്ത്രങ്ങൾ ധരിക്കണം. ദൈവാ
ലയത്തിലെ അകത്തളത്തിന്റെ കവാടങ്ങളിൽ
ശുശ്രൂഷ നടത്തുമ്പോൾ അവർ കമ്പിളി ധരിക്ക
രുത്. 18തലയിൽ അവർ ലിനൻതലപ്പാവു ധരി
ക്കും. ലിനൻ അടിവസ്ത്രങ്ങളും അവർ ധരിക്കും.
വിയർപ്പുണ്ടാക്കുന്ന യാതൊന്നും അവർ ധരിക്ക
രുത്. 19പുറമുറ്റത്തു ജനങ്ങളുടെയടുത്തേക്കു
പോകുന്നതിനുമുമ്പ് അവർ, എന്നെ ശുശ്രൂഷി
ച്ചിരുന്നപ്പോൾ ധരിച്ച വസ്ത്രങ്ങളെല്ലാം ഊരി
വയ്ക്കും. ആ വസ്ത്രങ്ങൾ അവർ വിശുദ്ധ
മുറികളിൽ വയ്ക്കും. അനന്തരം അവർ മറ്റു
വസ്ത്രങ്ങൾ ധരിക്കും. അങ്ങനെ ആ വിശുദ്ധ
വസ്ത്രങ്ങളിൽ ജനം സ്പർശിക്കാൻ അവർ
ഇടയാക്കില്ല.

20“ഈ പുരോഹിതന്മാർ തങ്ങളുടെ തല
മുണ്ഡനം ചെയ്യുകയോ തലമുടി നീട്ടിവളർ
ത്തുകയോ ചെയ്യരുത്. ഇത് അവർ ദു:ഖമാചരി
ക്കുകയാണെന്നും അവർക്കു ദു:ഖമുണ്ടെന്നും
കാണിച്ചേക്കാം. പുരോഹിതന്മാർ തങ്ങളുടെ
തലമുടി വെട്ടി നിർത്തുകയേ ചെയ്യാവൂ. 21നട
മുറ്റത്തേക്കു പോകുമ്പോൾ പുരോഹിതന്മാരാ
രും വീഞ്ഞു കുടിച്ചിരിക്കരുത്. 22പുരോഹിത
ന്മാർ വിധവയെയോ വിവാഹമോചനം നേടി
യവളെയോ വിവാഹം കഴിക്കാൻ പാടില്ല.
യിസ്രായേൽകുടുംബത്തിലെ ഒരു കന്യകയെ
യോ മരിച്ച ഭർത്താവ് പുരോഹിതനായിരുന്ന
ഒരു വിധവയെയോ മാത്രമേ അവർ വിവാഹം
കഴിക്കാവൂ.

23“വിശുദ്ധവസ്തുക്കളും വിശുദ്ധമല്ലാത്ത
വസ്തുക്കളും തമ്മിലുള്ള വ്യത്യാസം പുരോ
ഹിതന്മാർ എന്റെ ജനങ്ങളെ പഠിപ്പിക്കണം.
ശുദ്ധവും അശുദ്ധവുമായവ തിരിച്ചറിയാൻ
അവർ എന്റെ ജനത്തെ സഹായിക്കണം.
24കോടതിയിൽ പുരോഹിതന്മാർ ന്യായാധിപ
ന്മാരായിരിക്കും. മനുഷ്യരെ ന്യായവിധി നടത്തു
മ്പോൾ അവർ എന്റെ നിയമങ്ങൾ പിന്തുടരും.
എന്റെ എല്ലാ വിശേഷവിരുന്നുകളിലും അവർ
എന്റെ നിയമങ്ങളും ചട്ടങ്ങളും അനുസരിക്കും.
അവർ എന്റെ വിശിഷ്ട വിശ്രമദിനങ്ങളെ

ആദരിക്കുകയും അവയെ വിശുദ്ധമായി
സൂക്ഷിക്കുകയും ചെയ്യും. 25സ്വയം അശുദ്ധരാ
കാൻ അവർ മരിച്ചവന്റെയടുത്തേക്കു പോകി
ല്ല. എന്നാൽ മരിച്ചയാൾ തങ്ങളുടെ അപ്പനോ
അമ്മയോ മകനോ മകളോ സഹോദരനോ
വിവാഹംകഴിക്കാത്ത സഹോദരിയോ ആണെ
ങ്കിൽ അവർക്ക് അശുദ്ധരാകാം. 26ഇത് പുരോ
ഹിതനെ അശുദ്ധനാക്കും. അശുദ്ധനാക്കപ്പെട്ട
തിനുശേഷം ആ പുരോഹിതൻ ഏഴു ദിവസം
കാത്തിരിക്കണം. 27പിന്നെ അയാൾക്ക് വിശുദ്ധ
സ്ഥലത്തേക്കു തിരികെ പോകാം. പക്ഷേ ശുശ്രൂ
ഷനടത്താൻ നടുമുറ്റത്തേക്കു പോകുമ്പോൾ
അവൻ തനിക്കായി ഒരു പാപബലി അർപ്പി
ക്കണം." എന്റെ യജമാനനായ യഹോവയാണ്
ഇക്കാര്യങ്ങൾ പറഞ്ഞത്.

28"ലേവ്യരുടേതായിത്തീരുന്ന സ്ഥലത്തെ
പ്പറ്റി: ഞാനാണ് അവരുടെ അവകാശം. ലേവ്യർ
ക്ക് യിസ്രായേലിൽ നിങ്ങൾ ഒരു അവകാശവും
നൽകേണ്ടതില്ല. യിസ്രായേലിൽ അവരുടെ
വീതം ഞാനാകുന്നു. 29ധാന്യബലികളും പാപ
ബലികളും അപരാധബലികളും അവർക്ക്
ഭക്ഷിക്കാൻ കിട്ടും. യിസ്രായേലുകാർ യഹോവ
യ്ക്കു നൽകുന്നതെല്ലാം അവരുടേതായിരിക്കും.
30എല്ലാത്തരം വിളവുകളുടെയും ആദ്യഭാഗവും
പുരോഹിതർക്കുള്ളതായിരിക്കും. നിങ്ങളുടെ
തരിമാവിൽ ആദ്യഭാഗവും നിങ്ങൾ പുരോ
ഹിതർക്കു നൽകും. ഇത് നിങ്ങളുടെ വീടിന്
അനുഗ്രഹം കൊണ്ടുവരും. 31സ്വാഭാവികമായി
മരിച്ചതോ കാട്ടുമൃഗങ്ങൾ പിച്ചിച്ചീന്തിയതോ
ആയ യാതൊരു മൃഗത്തെയോ പക്ഷിയെയോ
പുരോഹിതന്മാർ തിന്നുകയില്ല.

### വിശുദ്ധ ഉപയോഗത്തിനുള്ള ദേശത്തിന്റെ വീതിക്കൽ

45 "കൈവശമാക്കുന്നതിന് നിങ്ങൾ ദേശം
നറുക്കിട്ടു വീതം വയ്ക്കുമ്പോൾ വിശു
ദ്ധാവശ്യങ്ങൾക്കായി ഒരു ഭാഗം യഹോവ
യ്ക്കുള്ള വഴിപാടായി നീക്കിവയ്ക്കണം. ദേശ
ത്തിന് ഇരുപത്തയ്യായിരം മുഴം നീളവും ഇരുപ
തിനായിരം മുഴം വീതിയുമുണ്ടായിരിക്കണം.
ഈ ദേശം മുഴുവനും വിശുദ്ധമായിരിക്കും.
2അഞ്ഞൂറു മുഴം നീളമുള്ള വശങ്ങളോടു കൂടിയ
ഒരു സമചതുരപ്രദേശം ആലയത്തിനുവേണ്ടി
ഉണ്ടാകും. ആലയത്തിനു ചുറ്റിലും അൻപതു
മുഴം വീതിയിൽ ഒരു തുറന്ന സ്ഥലമുണ്ടായി
രിക്കും. 3ദൈവാലയത്തിന് ഇരുപത്തയ്യായിരം
മുഴം നീളവും പതിനായിരം മുഴം വീതിയും
നിങ്ങൾ അളക്കും. ഈ അതിവിശുദ്ധസ്ഥലത്താ
യിരിക്കും ദൈവാലയം.

4യഹോവയെ ശുശ്രൂഷിക്കാൻ അവന്റെ
സമീപത്തെത്തുന്ന പുരോഹിതർക്ക്, ആലയ
ത്തിലെ ദാസന്മാർക്ക് അവകാശപ്പെട്ടതാണ്
ദേശത്തിന്റെ ഈ വിശുദ്ധഭാഗം. പുരോഹിത
ന്മാരുടെ വീടുകൾക്കും ആലയത്തിനുമുള്ള
സ്ഥലമായിരിക്കും ഇത്. 5ഇരുപത്തയ്യായിരം
മുഴം നീളവും പതിനായിരം മുഴം വീതിയുമുള്ള
മറ്റൊരു പ്രദേശം ആലയത്തിൽ ശുശ്രൂഷനട
ത്തുന്ന ലേവ്യർക്കുള്ളതായിരുന്നു. ലേവ്യർക്ക്
താമസിക്കാനുള്ള നഗരങ്ങൾക്കായും ഈ
സ്ഥലം ഉപയോഗിക്കും.

6അയ്യായിരം മുഴം വീതിയും ഇരുപത്തയ്യാ
യിരം മുഴം നീളവുമുള്ള ഒരു പ്രദേശം നിങ്ങൾ
നഗരത്തിനു നൽകും. വിശുദ്ധപ്രദേശത്തിന്റെ
അരികു ചേർന്നായിരിക്കും ഇത്. മുഴുവൻ
യിസ്രായേൽകുടുംബത്തിനും വേണ്ടിയുള്ളതാ
യിരിക്കുമിത്. 7വിശുദ്ധപ്രദേശത്തിന്റെ ഇരുവ
ശത്തും നഗരത്തിന്റെ സ്ഥലത്തും ഭരണാധി
പന് കുറച്ച് സ്ഥലമുണ്ടായിരിക്കും. വിശുദ്ധപ്ര
ദേശത്തിനും നഗരത്തിന്റേതായ സ്ഥലത്തിനും
ഇടയിലായിരിക്കും ഇത്. ഒരു ഗോത്രത്തിന്റെ
സ്ഥലത്തിനു തുല്യമായ വീതിയിലായിരിക്കും
അത്. പടിഞ്ഞാറെ അതിർത്തി മുതൽ കിഴക്കെ
അതിർത്തിവരെ അതുണ്ടായിരിക്കും. 8യിസ്രാ
യേലിൽ ഭരണാധിപന്റെ സ്വത്തായിരിക്കും
അത്. അതിനാൽ ഭരണാധിപന് എന്റെ ജനത
യുടെ ജീവിതം കഠിനമാക്കേണ്ടിവരില്ല. പക്ഷേ
അവർ ആ സ്ഥലം യിസ്രായേലുകാരുടെ
ഗോത്രങ്ങൾക്കു നൽകും."

9എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറഞ്ഞു, "യിസ്രായേൽഭരണാധിപന്മാരേ,
മതി! ക്രൂരന്മാരായിരിക്കുന്നതും ആളുകളിൽ
നിന്നും സാധനങ്ങളപഹരിക്കുന്നതും നിർത്തു
ക! നീതിയോടെയിരിക്കുകയും നല്ല കാര്യങ്ങൾ
പ്രവർത്തിക്കുകയും ചെയ്യുക! എന്റെ ജനത്തെ
അവരുടെ ഭവനങ്ങളിൽനിന്ന് ഓടിക്കുന്നത്
അവസാനിപ്പിക്കുക!" എന്റെ യജമാനനായ
യഹോവ ഇപ്രകാരം പറഞ്ഞു.

10"മനുഷ്യരെ വഞ്ചിക്കുന്നതു നിർത്തുക. കൃത്യ
തയുള്ള അളവുകോലും ത്രാസ്സും ഉപയോഗി
ക്കുക! 11ഏഫയ്ക്കും ബത്തിനും ഒരേ വലിപ്പമാ
യിരിക്കണം. ഒരു ബത്തും ഏഫയും പത്തി
ലൊന്ന് ഹോമെരിനു തുല്യമായിരിക്കണം.
ഹോമെരിനെ അടിസ്ഥാനമാക്കിയായിരിക്കും
ആ അളവുകൾ. 12ഒരു ശേക്കൽ ഇരുപതു ഗേരാ
യ്ക്കു തുല്യമായിരിക്കണം. ഒരു മീനാ അറുപതു
ശേക്കലിനു തുല്യമായിരിക്കണം. ഇരുപതു
ശേക്കലും ഇരുപത്തഞ്ചു ശേക്കലും പതിനഞ്ചു
ശേക്കലും കൂടുന്നതായിരിക്കണം ഇത്.
13"നിങ്ങൾ നൽകേണ്ട വിശിഷ്ടവഴിപാട് ഇതാ
യിരിക്കണം:

ഓരോ ഹോമെർ ഗോതമ്പിന് ആറിലൊന്ന്
ഏഫ ഗോതമ്പ്; ഓരോ ഹോമെർ യവത്തിന്
ആറിലൊന്ന് ഏഫ യവം;

14ഓരോ കോർ ഒലിവെണ്ണയ്ക്കു പത്തി
ലൊന്നു ബത്ത് ഒലീവെണ്ണ; പത്തു ബത്ത് ഒരു
ഹോമെർ. പത്തു ബത്ത് ഒരു കോർ. എന്നത്
ഓർമ്മിക്കുക.

15യിസ്രായേലിലെ നന്നായി ജലസേചനം
ചെയ്ത ഓരോ പുൽമേട്ടിൽനിന്നും ഓരോ ഇരു
നൂറു ചെമ്മരിയാടുകൾക്കും ഒരാട്.

"ധാന്യബലികൾക്കും ഹോമബലികൾക്കും
സമാധാനബലികൾക്കും വേണ്ടിയുള്ളതാണ്
ആ വിശേഷവഴിപാടുകൾ. ആളുകളെ ശുദ്ധീ
കരിക്കാനാണ് ഈ ബലികൾ." എന്റെ യജമാന
നായ യഹോവയാണ് ഇക്കാര്യങ്ങൾ പറഞ്ഞത്.

16"ഈ രാജ്യത്തെ ഓരോരുത്തരും ഈ വഴി
പാട് യിസ്രായേലിന്റെ ഭരണാധിപനായി
നൽകണം. 17എന്നാൽ ഹോമബലികൾ, ധാന്യ-
പാനീയബലികൾ എന്നിവകൊണ്ട് വിശേഷ
ഉത്സവദിവസങ്ങൾ ആഘോഷിക്കാൻ ആവശ്യ
മുള്ളതെല്ലാം ഭരണാധിപൻ അവർക്കു നൽക
ണം. വിരുന്നുദിനങ്ങൾ, അമാവാസി, ശബ്ബത്ത്,
പിന്നെ യിസ്രായേൽകുടുംബത്തിന്റെ സകല
വിരുന്നുകൾക്കും ആവശ്യമായ ഹോമബലിക
ളും ധാന്യബലികളും പാനീയബലികളും ഭര
ണാധിപൻ ലഭ്യമാക്കണം. യിസ്രായേൽകുടും
ബത്തെ ശുദ്ധീകരിക്കാനുപയോഗിക്കുന്ന എല്ലാ
പാപബലികളും ധാന്യബലികളും ഹോമബ

ലികളും സമാധാനബലികളും ഭരണാധിപൻ
നൽകണം."
18എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, "ഒന്നാം മാസത്തിലെ ഒന്നാം തീയതി
യാതൊരു ന്യൂനതയുമില്ലാത്ത ഒരു കാളക്കു
ട്ടിയെ നിങ്ങളെടുക്കണം. ആലയത്തിനെ ശുദ്ധീ
കരിക്കാൻ ആ കാളയെ ഉപയോഗിക്കണം. 19ആ
പാപബലിയുടെ രക്തം കുറച്ചെടുത്ത് പുരോ
ഹിതൻ ആലയത്തിന്റെ കട്ടിളകളിലും യാഗ
പീഠത്തിന്റെ താങ്ങിന്റെ നാലുമൂലകളിലും
നടുമുറ്റത്തിലേക്കുള്ള കവാടത്തിന്റെ കട്ടിളക
ളിലും തളിക്കണം. 20അബദ്ധത്തിലോ അറിയാ
തെയോ പാപം ചെയ്തവർക്കുവേണ്ടി അതേ
കാര്യം ആ മാസത്തിന്റെ ഏഴാം ദിവസം
നിങ്ങൾ അനുഷ്ഠിക്കണം. അങ്ങനെ നിങ്ങൾ
ആലയം ശുദ്ധീകരിക്കും.

### പെസഹാവിരുന്നിലെ വഴിപാടുകൾ

21"ഒന്നാം മാസത്തിന്റെ പതിനാലാം തീയതി
നിങ്ങൾ പെസഹാ ആഘോഷിക്കണം. പുളിപ്പി
ല്ലാത്ത അപ്പത്തിന്റെ തിരുനാൾ ഈ സമയ
ത്താണാരംഭിക്കുന്നത്. ആ ഉത്സവം ഏഴുനാൾ
നീണ്ടുനിൽക്കും. 22ആ സമയത്ത് ഭരാണാധി
പൻ തനിക്കും സകലയിസ്രായേലുകാർക്കു
മായി ഒരു കാളയെ അർപ്പിക്കും. പാപബലി
ക്കുള്ളതായിരിക്കും കാള. 23ഏഴു തിരുനാളുക
ളിലും ഭരണാധിപൻ യാതൊരു ന്യൂനതയുമി
ല്ലാത്ത ഏഴു കാളകളെയും ഏഴ് ആണാടുകളെ
യും സമർപ്പിക്കണം. അവ യഹോവയ്ക്കുള്ള
ഹോമയാഗങ്ങളായിരിക്കും. ഏഴു ദിവസത്തെ
ഉത്സവകാലം മുഴുവനും ഓരോ ദിവസവും ഭര
ണാധിപൻ ഓരോ കാളയെ സമർപ്പിക്കും.
ഓരോ ദിവസവും അയാൾ ഓരോ ആണാടി
നെ ഒരു പാപബലിയായി നൽകും. 24ഓരോ
കാളയോടുമൊപ്പം ഭരണാധിപൻ ഓരോ ഏഫ
യവം ധാന്യബലിയായും ഓരോ ആണാടിനോ
ടുമൊപ്പം ഓരോ ഏഫ യവവും അർപ്പിക്കണം.
ഓരോ ഏഫ ധാന്യത്തോടുമൊപ്പം അയാൾ
ഒരു ഹീൻ തൈലം നൽകണം. 25കൂടാരത്തിരു
നാളിനും ഭരണാധിപൻ ഇതേകാര്യം ഏഴു
ദിവസം ചെയ്യണം. ഏഴാം മാസത്തിന്റെ പതി
നഞ്ചാം ദിവസമാണ് ഈ ഉത്സവം ആരംഭിക്കു
ന്നത്. ഈ വഴിപാടുകൾ പാപബലികളും
ഹോമയാഗങ്ങളും ധാന്യ ബലികളും തൈല
ബലികളുമായിരിക്കും."

### ഭരണാധിപനും ഉത്സവങ്ങളും

46 എന്റെ യജമാനനായ യഹോവ ഇപ്ര
കാരം പറയുന്നു, "ആറു പ്രവൃത്തിദിവസ
ങ്ങളിലും നടുമുറ്റത്തിന്റെ കിഴക്കെ കവാടം
അടച്ചിടും. എന്നാൽ ശബ്ബത്തുദിവസവും അമാ
വാസിനാളിലും അതു തുറക്കും. 2ഭരണാധിപൻ
ആ കവാടത്തിന്റെ പൂമുഖത്തേക്കു ചെന്ന്
കവാടത്തിന്റെ തൂണിനടുത്തു നിൽക്കണം.
അപ്പോൾ പുരോഹിതന്മാർ ഭരണാധിപന്റെ
ഹോമയാഗങ്ങളും സമാധാനബലികളും അർ
പ്പിക്കും. കവാടത്തിന്റെ ഉമ്മറപ്പടിയിൽവച്ച്
ഭരണാധിപൻ ആരാധന നടത്തും. അനന്തരം
അയാൾ പുറത്തേക്കു പോകും. എന്നാൽ വൈ
കുന്നേരംവരെ കവാടം അടയ്ക്കരുത്. 3ശബ്ബത്തു
ദിവസവും അമാവാസിനാളിലും സാധാരണ
ജനങ്ങളും ആ കവാടത്തിങ്കൽ യഹോവയെ
ആരാധിക്കും.

4"ശബ്ബത്തുദിവസം ഭരണാധിപൻ യഹോവ
യ്ക്കു ഹോമയാഗങ്ങൾ അർപ്പിക്കും. യാതൊരു
ന്യൂനതയുമില്ലാത്ത ഏഴു കുഞ്ഞാടുകളെയും
യാതൊരു കുറവുമില്ലാത്ത ഒരു ആണാടിനെയും
അയാൾ കരുതണം. 5ആണാടിനോടൊപ്പം
അയാൾ ഒരു ഏഫ ധാന്യബലി നൽകണം.
കുഞ്ഞാടിനോടൊപ്പമുള്ള ധാന്യബലി അയാ
ളുടെ കഴിവിനൊത്തായിരിക്കണം. പക്ഷേ
ഓരോ ഏഫ ധാന്യത്തോടുമൊപ്പം അയാൾ
ഒരു ഹീൻ ഒലീവെണ്ണ നൽകണം.
6അമാവാസിദിവസം അവൻ യാതൊരു കുറ
വുമില്ലാത്ത ഒരു കാളക്കുട്ടിയെ സമർപ്പിക്കണം.
യാതൊരു കുറവുമില്ലാത്ത ആറു കുഞ്ഞാടുക
ളെയും ഒരു ആണാടിനെയും അവൻ അർപ്പി
ക്കണം. 7കാളയോടൊപ്പം ഒരു ഏഫ ധാന്യബലി
യും ആണാടിനോടൊപ്പം ഒരു ഏഫ ധാന്യ
ബലിയും ഭരണാധിപൻ നൽകണം. കുഞ്ഞാടു
കളോടൊപ്പമുള്ള ധാന്യബലിക്ക് ഭരണാധിപന്
ഇഷ്ടമുള്ളത്രയും നൽകാം. പക്ഷേ ഓരോ
ഏഫാ ധാന്യത്തോടുമൊപ്പം അയാൾ ഓരോ
ഹീൻ ഒലീവെണ്ണയും നൽകണം.
8"അകത്തേക്കു പോകുമ്പോൾ ഭരണാധിപൻ
കിഴക്കേ കവാടത്തിന്റെ പൂമുഖത്തിൽ പ്രവേ
ശിക്കണം-അതേ വഴിയേ തന്നെ വേണം
അയാൾ പുറത്തേക്കു പോകുവാനും.
9"തിരുനാളുകൾക്ക് യഹോവയുടെ മുമ്പാകെ
ജനം വരുമ്പോൾ, ആരാധനയ്ക്കായി വടക്കേ
കവാടത്തിലൂടെ കയറുന്നവൻ തെക്കെ കവാട
ത്തിലൂടെ ഇറങ്ങിപ്പോകും. തെക്കെ കവാട
ത്തിലൂടെ പ്രവേശിക്കുന്നയാൾ വടക്കേ കവാട
ത്തിലൂടെ പുറത്തേക്കുപോകും. പ്രവേശിച്ച
വഴിയേ ആരും തിരിച്ചുപോകില്ല. ഓരോരു
ത്തരും നേരെ മുന്നോട്ട് ഇറങ്ങിപ്പോകണം. 10ഭര
ണാധിപൻ അവിടെ ജനങ്ങൾക്കിടയ്ക്കുണ്ടാ
യിരിക്കണം. ജനങ്ങൾ അകത്തേക്കു പോകു
മ്പോൾ ഭരണാധിപൻ അവരോടൊപ്പം
പോകും. അവർ പുറത്തേക്കിറങ്ങുമ്പോൾ ഭര
ണാധിപൻ പുറത്തേക്കിറങ്ങും.
11"തിരുനാളുകൾക്കും മറ്റു വിശേഷസമ്മേളന
ങ്ങൾക്കും ഓരോ കാളക്കുട്ടിയോടുമൊപ്പം ഒരു
ഏഫ ധാന്യബലി അർപ്പിക്കണം. ഓരോ
ആണാടിനോടൊപ്പവും ഒരു ഏഫ ധാന്യബലി
അർപ്പിക്കണം. കുഞ്ഞാടുകളെ ബലി നൽകു
മ്പോഴത്തെ ധാന്യബലി ഭരണാധിപന് ഇഷ്ട
ത്തിനൊത്തു നൽകാം. എന്നാൽ ഓരോ ഏഫ
ധാന്യത്തോടുമൊപ്പം ഒരു ഹീൻ ഒലീവെണ്ണ
അയാൾ നൽകണം.
12"ഭരണാധിപൻ യഹോവയ്ക്ക് ഒരു സ്വേ
ച്ഛാർപ്പണം ചെയ്യുമ്പോൾ- അതൊരു ഹോമ
യാഗമോ സമാധാനബലിയോ സ്വേച്ഛാർപ്പ
ണമോ ആയിരിക്കാം-കിഴക്കെ കവാടം അയാൾ
ക്കായി തുറന്നിരിക്കും. അപ്പോൾ അയാൾ
തന്റെ ഹോമയാഗവും സമാധാനബലിയും
ശബ്ബത്തുദിവസം ചെയ്യുമ്പോലെ അർപ്പിക്കും.
അയാൾ പോയിക്കഴിയുമ്പോൾ കവാടവും അട
യ്ക്കപ്പെടും.

### നിത്യവഴിപാട്

13"നിത്യവും നീ യാതൊരു ന്യൂനതയുമി
ല്ലാത്ത ഒരുവയസ്സായ ഒരു കുഞ്ഞാടിനെ ലഭ്യ
മാക്കും. യഹോവയ്ക്കു ഹോമയാഗത്തിനുള്ള
തായിരിക്കും അത്. എന്നും കാലത്തെ ഇത് ലഭ്യ
മാക്കും. 14കുഞ്ഞാടിനോടൊപ്പം എന്നും പ്രഭാത
ത്തിൽ ഒരു ധാന്യബലിയും നീ അർപ്പിക്കും.

ആറിലൊന്ന് ഏഫ ധാന്യപ്പൊടിയും മൂന്നി
ലൊന്നു ഹീൻ എണ്ണയും കുഴമാവുണ്ടാക്കാൻ
നീ നൽകും. ഇതായിരിക്കും യഹോവയ്ക്കുള്ള
നിത്യ ബലി. 15അങ്ങനെ കുഞ്ഞാടിനെയും
ധാന്യവും ഒലീവെണ്ണയും ഹോമബലിക്കായി
എന്നും രാവിലെ എന്നെന്നും അവർ നൽകും.”

### ഭരണാധിപന്റെ ദായക്രമം

16എന്റെ യജമാനനായ യഹോവ ഇപ്രകാരം
പറയുന്നു, “ഭരണാധിപൻ തന്റെ ദേശത്തി
ന്റെ ഒരുഭാഗം തന്റെ പുത്രന്മാരിൽ ആർക്കെ
ങ്കിലും നൽകിയാൽ അത് അയാളുടെ പുത്രന്മാ
രുടേതായിരിക്കും. അത് അവരുടെ സ്വത്താകു
ന്നു. 17എന്നാൽ ഭരണാധിപൻ തന്റെ ദേശ
ത്തിന്റെ ഒരു ഭാഗം തന്റെ അടിമകളിലൊ
രാൾക്കു നൽകിയാൽ ആ സമ്മാനം സ്വാതന്ത്ര്യ
വർഷംവരെ മാത്രം അടിമയുടേതായിരിക്കും.
പിന്നെ ആ സമ്മാനം ഭരണാധിപനിലേക്കു
തിരികെപോകും. ഭരണാധിപന്റെ ദേശത്തി
ന്റെ വീതം അയാളുടെ പുത്രന്മാർക്കു മാത്രമേ
സ്വന്തമാവുകയുള്ളൂ. 18ഭരണാധിപൻ ജനങ്ങ
ളിൽനിന്ന് അവരുടെ സ്ഥലം കൈയടക്കുക
യോ സ്വന്തം സ്ഥലത്തുനിന്നും അവരെ ഓടിച്ചു
വിടുകയോ ചെയ്യില്ല. അയാൾ തന്റെ സ്വന്തം
ദേശത്തിൽനിന്നും കുറെ തന്റെ പുത്രന്മാർക്കു
നൽകണം. അങ്ങനെ എന്റെ ജനതയ്ക്കു തങ്ങ
ളുടെ ദേശം നഷ്ടപ്പെടുകയുമില്ല.”

### വിശിഷ്ട അടുക്കളകൾ

19ആ മനുഷ്യൻ എന്നെ കവാടത്തിന്റെ വശ
ത്തുള്ള പ്രവേശനദ്വാരത്തിലൂടെ കൊണ്ടു
പോയി. അയാൾ എന്നെ വടക്കോട്ടഭിമുഖമാ
യുള്ള, പുരോഹിതന്മാരുടെ വിശുദ്ധമുറികളി
ലേക്കു നയിച്ചു. അവിടെ ഞാൻ പാതയുടെ
പടിഞ്ഞാറെ അറ്റത്ത് ഒരു സ്ഥലം കണ്ടു.
20അയാൾ എന്നോടു പറഞ്ഞു, “പുരോഹിത
ന്മാർ അപരാധ ബലിയും പാപബലിയും തിള
പ്പിക്കുന്ന സ്ഥലമാണിത്. എന്തുകൊണ്ടെന്നാൽ
അങ്ങനെ ചെയ്താൽ ഈ വഴിപാടുകൾ അവ
ർക്കു പുറമുറ്റത്തേക്കു കൊണ്ടുവരേണ്ടിവരില്ല.
അതിനാൽ സാധാരണ മനുഷ്യരുള്ള ആ സ്ഥല
ത്തേക്കു പുരോഹിതന്മാർ ആ വിശുദ്ധവ
സ്തുക്കൾ കൊണ്ടുവരില്ല.”
21അനന്തരം ആ മനുഷ്യൻ എന്നെ പുറമുറ്റ
ത്തേക്കു നയിച്ചു. മുറ്റത്തിന്റെ നാലുമൂലകളി
ലേക്ക് അയാൾ എന്നെ നയിച്ചു. വലിയ മുറ്റ
ത്തിന്റെ ഓരോ മൂലയിലും ചെറിയമുറ്റങ്ങൾ
ഞാൻ കണ്ടു. 22മുറ്റത്തിന്റെ ഓരോ മൂലകളിലും
ചെറിയ, അടച്ചുകെട്ടിയ ഒരു പ്രദേശമുണ്ട്.
ഓരോ കൊച്ചു മുറ്റത്തിനും നാല്പതു മുഴം
നീളവും മുപ്പതു മുഴം വീതിയുമുണ്ടായിരുന്നു.
നാലു പ്രദേശങ്ങൾക്കും തുല്യ അളവായിരുന്നു.
23നാലു കൊച്ചു മുറ്റങ്ങളിലോരോന്നിനു ചുറ്റി
ലും ഓരോ ഇഷ്ടികമതിലുകളുണ്ടായിരുന്നു.
പാചകം ചെയ്യുന്നതിന് ഇഷ്ടിക ഭിത്തികളി
ലേക്കു കെട്ടിയ സ്ഥലങ്ങളുണ്ടായിരുന്നു.
24അയാൾ എന്നോടു പറഞ്ഞു, “ഇവയാണ്
ദൈവാലയത്തിൽ ശുശ്രൂഷ നടത്തുന്നവർ ജന
ങ്ങളുടെ ബലികൾ പാകം ചെയ്യുന്ന അടുക്ക
ളകൾ.”

### ദൈവാലയത്തിൽ നിന്നൊഴു കുന്ന വെള്ളം

47 ആ മനുഷ്യൻ എന്നെ ആലയത്തിന്റെ
കവാടത്തിങ്കലേക്കു തിരികെ കൊണ്ടു
പോയി. ആലയത്തിന്റെ കിഴക്കെ കവാടത്തി
ലൂടെ ജലം പ്രവഹിക്കുന്നതു ഞാൻ കണ്ടു.
കിഴക്കുഭാഗത്തായിരുന്നു ആലയത്തിന്റെ മുൻ
വശം. ആലയത്തിന്റെ തെക്കുവശത്തുനിന്നു
വെള്ളം പുറപ്പെടുകയും യാഗപീഠത്തിൽനിന്ന്
തെക്കോട്ടൊഴുകുകയും ചെയ്തു. 2ആ മനുഷ്യൻ
എന്നെ വടക്കെ കവാടത്തിലൂടെയും പിന്നെ
പുറത്തു കൂടെ കിഴക്കുവശത്തുള്ള പുറത്തെ
കവാടത്തിലേക്കും നയിച്ചു. കവാടത്തിന്റെ
തെക്കുവശത്തു കൂടിയായിരുന്നു വെള്ളം ഒഴുകി
യിരുന്നത്.
3കൈയിൽ ഒരു അളവുനാടയുമായി അയാൾ
കിഴക്കോട്ടുനടന്നു. അയാൾ ആയിരംമുഴം
അളന്നു. പിന്നെ, അവിടത്തെ വെള്ളത്തിലൂടെ
നടക്കാൻ അയാൾ എന്നോടു പറഞ്ഞു. വെള്ളം
കണങ്കാൽ വരെയേ ഉണ്ടായിരുന്നുള്ളൂ. 4അയാൾ
മറ്റൊരു ആയിരം മുഴങ്ങൾ കൂടി അളന്നു. അന
ന്തരം ആ സ്ഥലത്തുള്ള വെള്ളത്തിലൂടെ നട
ക്കാൻ അയാൾ എന്നോടു പറഞ്ഞു. അവിടെ
വെള്ളം എന്റെ മുട്ടുകൾവരെ ഉയർന്നു. പിന്നെ
അയാൾ മറ്റൊരു ആയിരം മുഴം കൂടി അളക്കുക
യും എന്നോട് അവിടത്തെ വെള്ളത്തിലൂടെ
നടക്കാൻ ആവശ്യപ്പെടുകയും ചെയ്തു.
അവിടെ അരയറ്റം വെള്ളമുണ്ടായിരുന്നു.
5അയാൾ മറ്റൊരു ആയിരം മുഴം അളന്നു. പക്ഷേ
അവിടെ മുറിച്ചു കടക്കാവുന്നതിലുമധികം
വെള്ളമുണ്ടായിരുന്നു. അതൊരു നദിയായിത്തീ
ർന്നു. അതു നീന്തിക്കടക്കാനാകുന്നതിലും ആഴ
മുള്ളതായിരുന്നു. 6അപ്പോൾ അയാൾ എന്നോടു
പറഞ്ഞു, “മനുഷ്യ പുത്രാ, നീ കണ്ട കാര്യങ്ങ
ളൊക്കെ വളരെ ശ്രദ്ധിച്ചോ?”
അനന്തരം അയാൾ എന്നെ നദീതീരത്തു കൂടി
തിരികെ നയിച്ചു. 7നദീതീരത്തുകൂടെ തിരികെ
പ്പോകവേ, നദിയുടെ ഇരുകരകളിലും ഞാൻ
നിരവധി മരങ്ങൾ കണ്ടു. 8അയാൾ എന്നോടു
പറഞ്ഞു, “ഈ വെള്ളം കിഴക്ക് അറാബാ
താഴ്വരയിലേക്കാണ് ഒഴുകുന്നത്. 9ചാവുകടലി
ലേക്കൊഴുകുന്ന ഈ വെള്ളം പുതിയതും ശുദ്ധ
വുമാകുന്നു. ഈ ജലത്തിൽ ധാരാളം മത്സ്യങ്ങ
ളുണ്ട്. ഈ നദി പോകുന്നിടത്തെല്ലാം എല്ലാ
ത്തരം മൃഗങ്ങളും ജീവിക്കും. 10ഏൻ-ഗേതിമുതൽ
ഏൻ-എഗ്ലയീംവരെ നദീതീരത്തൊക്കെ മീൻപി
ടുത്തക്കാർ നിൽക്കുന്നതു നിനക്കു കാണാം.
അവർ മീൻവലകളെറിഞ്ഞ് പലതരം മത്സ്യ
ങ്ങളെ പിടിക്കുന്നതു നിനക്കു കാണാം. മദ്ധ്യ
ധരണ്യാഴിയിലുള്ളത്ര മത്സ്യം ചാവുകടലിലു
ണ്ടായിരിക്കും. 11പക്ഷേ ചെറുകണ്ടങ്ങളും ചതു
പ്പുനിലങ്ങളും ശുദ്ധമാവുകയില്ല. അവ ഉപ്പിനു
നീക്കിവച്ചിരിക്കും. 12നദിയുടെ ഇരുകരകളിലും
എല്ലാത്തരം ഫലവൃക്ഷങ്ങളും വളരും. അവ
യുടെ ഇല ഒരിക്കലും ഉണങ്ങിവീഴുകയില്ല.
ആ മരങ്ങളിൽ ഒരിക്കലും പഴങ്ങളുണ്ടാകാതി
രിക്കില്ല. മരങ്ങൾ എല്ലാമാസവും പഴങ്ങളു
ണ്ടാക്കും. എന്തുകൊണ്ടെന്നാൽ, ഈ മരങ്ങൾ
ക്കുള്ള ജലം ആലയത്തിൽനിന്നും വരുന്നു. മര
ങ്ങളുടെ പഴങ്ങൾ ആഹാരത്തിനും ഇലകൾ
അസുഖം മാറാനും ഉതകും.”

### ഗോത്രങ്ങൾക്കായുള്ള ദേശവിഭജനം

13എന്റെ യജമാനനായ യഹോവ ഇപ്ര
കാരം പറയുന്നു, “യിസ്രായേലിലെ പന്ത്രണ്ടു
ഗോത്രങ്ങൾക്കിടയിൽ ദേശം വിഭജിക്കുന്നതി
നുള്ള അതിരുകൾ ഇവയാണ്. യോസേഫിനു
രണ്ടു ഭാഗങ്ങൾ കിട്ടും. 14നിങ്ങൾ ദേശം തുല്യ

മായി വീതം വയ്ക്കും. ഈ സ്ഥലം നിങ്ങളുടെ
പൂർവ്വികർക്കു വാഗ്ദാനം ചെയ്തതാണ്. അതി
നാൽ ഈ ദേശം ഞാൻ നിങ്ങൾക്കു തരുന്നു.
15"ഇതാ, ദേശത്തിന്റെ അതിരുകൾ: വട
ക്കുവശത്ത് ഇത് മദ്ധ്യധരണ്യാഴിമുതൽ
ഹെത്ലോൺ വഴി ഹമാത്തിലേക്കു തിരിയുന്നി
ടംവരെയും അവിടെനിന്ന് സെദാദ്, 16ദമസ്ക
സിനും ഹമാത്തിനും ഇടയിലെ അതിർത്തിയി
ലുള്ളത് ബേരോത്ത് സിബ്രയിം. ഹൌറാന്റെ
അതിർത്തിയിലുള്ള ഹാസേർ ഹത്തികോൻ
വരെയും. 17അങ്ങനെ കടൽമുതൽ ദമസ്ക
സിന്റെ വടക്കെ അതിർത്തിയിലുള്ള ഹാസേർ
ഏനാൻ വരെയും ഹമാത്തിലേക്കും അതിർത്തി
പോകുന്നു. ഇതായിരിക്കും വടക്കു വശം.
18"കിഴക്കുവശത്ത് ഹൌറാനും ദമസ്കസിനും
മുതൽ ഗിലെയാദിനും യിസ്രായേൽദേശത്തി
നും ഇടയിലുള്ള നദീതീരത്തുകൂടി അതു നീണ്ടു
കിടക്കുന്നു. കിഴക്കെസമുദ്രംവരെ അതുണ്ടായി
രിക്കും. അത് അളക്കുക. ഇതായിരിക്കും കിഴക്കെ
അതിർത്തി.
19"തെക്കുവശത്ത്, അതിർത്തി താമാർ മുതൽ
മെരീബാ-കാദേശിലുള്ള ജലാശയം വരെയാ
യിരിക്കും. പിന്നെ അത് ഈജിപ്ത്അരുവി വഴി
മദ്ധ്യധരണ്യാഴിവരെ പോകും. ഇതായിരി ക്കും
തെക്കെ അതിർത്തി.
20"പടിഞ്ഞാറുഭാഗത്ത് ലെബോഹമാത്തിനു
മുമ്പിൽ ഉള്ള പ്രദേശം വരെ മദ്ധ്യധരണ്യാഴി
യായിരിക്കും അതിർത്തി. ഇതായിരിക്കും നിങ്ങ
ളുടെ പടിഞ്ഞാറേ അതിർത്തി.
21"അങ്ങനെ നിങ്ങൾ ഈ ദേശം നിങ്ങൾക്കിട
യിൽ യിസ്രായേൽഗോത്രങ്ങൾക്കു വീതിക്കും.
22നിങ്ങൾ അതിനെ നിങ്ങൾക്കും നിങ്ങൾക്കി
ടയിൽ വസിക്കുന്നവരും നിങ്ങൾക്കിടയിൽ
കുട്ടികളുള്ളവരുമായ വിദേശികൾക്കും സ്വത്താ
യി വീതിക്കും. ആ വിദേശികൾ യിസ്രായേൽ
മക്കളെപ്പോലെ വസിക്കുന്നവരായിരിക്കും.
നിങ്ങൾ അവർക്കായി യിസ്രായേൽഗോത്ര
ങ്ങൾക്കിടയിൽ കുറച്ചുസ്ഥലം വീതം വയ്ക്കും.
23അവൻ വസിക്കുന്ന ഗോത്രത്തിന്റെ സ്ഥല
ത്തുതന്നെ വിദേശിക്ക് കുറച്ചു സ്ഥലം നൽക
ണം." എന്റെ യജമാനനായ യഹോവയാണ്
ഇക്കാര്യങ്ങൾ പറഞ്ഞത്.

### യിസ്രായേൽഗോത്രങ്ങൾക്കുള്ള ദേശം

48 1-7"വടക്കെ അതിർത്തി മദ്ധ്യധരണ്യാഴി
മുതൽ കിഴക്കോട്ട് ഹെത്ലോണിലൂടെ
ഹമാത്ത് ചുരത്തിലേക്കും പിന്നെ ഹസർവരെ
യും പോകുന്നു. ദമദ്കസിനും ഹമാത്തിനും ഇട
യിലാണ് ഈ അതിർത്തി. ഈ ഗോത്രത്തിനുള്ള
ദേശം കിഴക്കുനിന്നും പടിഞ്ഞാറ് ഈ അതിരു
കൾവരെയായിരിക്കും. വടക്കുനിന്നും തെക്കോട്ട്
ഈ പ്രദേശത്തുള്ള ഗോത്രങ്ങൾ ഇവയാണ്:
ദാൻ, ആശേർ, നഫ്താലി, മനശ്ശെ, എഫ്രയീം,
രൂബേൻ, യെഹൂദാ.

### ദേശത്തിന്റെ പ്രത്യേകഭാഗം

8"ദേശത്തിന്റെ അടുത്ത പ്രദേശം ഒരു
പ്രത്യേകാവശ്യത്തിനുള്ളതാണ്. യെഹൂദയുടെ
ദേശത്തിനു തെക്കാകുന്നു ഈ ദേശം. ഈ ദേശം
വടക്കുനിന്നും തെക്കോട്ട് ഇരുപത്തയ്യായിരം മുഴ
മുണ്ട്. കിഴക്കുനിന്നും പടിഞ്ഞാറോട്ട് മറ്റു ഗോത്ര
ങ്ങളുടെയത്ര വിസ്തൃതിയുള്ളതാണിത്. ഈ
ഭാഗത്തായിരിക്കും ആലയം. 9ഈ ദേശം നിങ്ങൾ
യഹോവയ്ക്കു സമർപ്പിക്കും. അതിന് ഇരുപത്ത
യ്യായിരം മുഴം നീളവും പതിനായിരം മുഴം
വീതിയുമുണ്ട്. 10ദേശത്തിന്റെ ഈ പ്രത്യേക
വിഭാഗം പുരോഹിന്മാർക്കും ലേവ്യർക്കുമിട
യിൽ വീതിക്കപ്പെടും.
"പുരോഹിതന്മാർക്ക് ഈ പ്രദേശത്തിൽ ഒരു
ഭാഗം ലഭിക്കും. ആ ദേശത്തിനു വടക്കു വശത്ത്
ഇരുപത്തയ്യായിരം മുഴം നീളവും പടിഞ്ഞാറ്
പതിനായിരം മുഴം വീതിയും കിഴക്ക് പതിനാ
യിരം മുഴം വീതിയും തെക്കു വശത്ത് ഇരുപത്ത
യ്യായിരം മുഴം നീളവുമുണ്ടായിരിക്കും. ഈ ദേശ
ത്തിന്റെ നടുക്കായിരിക്കും യഹോവയുടെ
ആലയം. 11സാദോക്കിന്റെ പിൻഗാമികൾക്കു
ള്ളതാണ് ഈ ദേശം. എന്റെ വിശുദ്ധപുരോ
ഹിതരായി തെരഞ്ഞെടുക്കപ്പെട്ടവരാണിവർ.
എന്തെന്നാൽ മറ്റ് യിസ്രായേലുകാർ എന്നെ
വിട്ടു പോയപ്പോഴും ഇവർ എന്നെ തുടർന്നു
ശുശ്രൂഷിച്ചു. മറ്റു ലേവിഗോത്രക്കാരെപ്പോലെ
സാദോക്കിന്റെകുടുംബം എന്നെ വിട്ടുപോ
യില്ല. 12ദേശത്തിന്റെ ഈ വിശുദ്ധഭാഗത്തിൽ
നിന്നുള്ള വിശിഷ്ടവീതം ഈ പുരോഹിതന്മാർ
ക്കുള്ളതാണ്. ലേവ്യരുടെ ദേശത്തിനു തൊട്ടുള്ള
തായിരിക്കും ഇത്.
13"പുരോഹിതന്മാരുടെ സ്ഥലത്തിനു തൊട്ട
ടുത്തായി ലേവ്യർക്കുള്ളതായിരിക്കും. ഇതിന്
ഇരുപത്തയ്യായിരം അടി നീളവും പതിനായിരം
അടി വീതിയുമുണ്ടാകും. അവർക്ക് ഈ ദേശ
ത്തിന്റെ മുഴുവൻ നീളവും വീതിയും ലഭി
ക്കും- ഇരുപത്തയ്യായിരം മുഴം നീളവും പതിനാ
യിരം മുഴം വീതിയും. 14ഈ ദേശത്തിലല്പം
പോലും ലേവ്യർ വിൽക്കുകയും കച്ചവടം
ചെയ്യുകയുമില്ല. ഈ ദേശത്തിലൊന്നുപോലും
വിൽക്കാൻ അവർക്കാവുകയില്ല. രാജ്യത്തിന്റെ
ഈ ഭാഗം അവർ മുറിക്കരുത്! എന്തുകൊണ്ടെ
ന്നാൽ ഈ ദേശം യഹോവയുടെതാകുന്നു ഇതു
വളരെ വിശിഷ്ടമാണ്. ഇതാണ് ദേശത്തിന്റെ
ഏറ്റവും നല്ല ഭാഗം.

### നഗര സ്വത്തിന്റെ വീതങ്ങൾ

15"പുരോഹിതർക്കും ലേവ്യർക്കും നൽകിയ
സ്ഥലത്തിൽ അയ്യായിരം മുഴം വീതിയും ഇരു
പത്തയ്യായിരം മുഴം നീളവുമുള്ള കുറെ സ്ഥലം
ശേഷിക്കും. ഈ സ്ഥലം നഗരത്തിനും മൃഗങ്ങ
ൾക്കു പുൽമേടിനും കെട്ടിടങ്ങൾ പണിയാനും
ഉപയോഗിക്കാം. സാധാരണക്കാർക്ക് ഈ ദേശം
ഉപയോഗിക്കാം. ഇതിന്റെ നടുവിലായിരിക്കും
നഗരം. 16നഗരത്തിന്റെ അളവ് ഇവയായിരി
ക്കും. വടക്കുവശം നാലായിരത്തഞ്ഞൂറ് മുഴം.
തെക്കുവശം നാലായിരത്തഞ്ഞൂറ് മുഴം. കിഴക്കു
വശം നാലായിരത്തഞ്ഞൂറ് മുഴം. പടിഞ്ഞാറു
വശം നാലായിരത്തഞ്ഞൂറ് മുഴം. 17നഗരത്തിനു
പുൽമേടുകളുണ്ടായിരിക്കും. ഈ പുൽമേടുക
ൾക്കു വടക്ക് ഇരുന്നൂറ്റമ്പതു മുഴവും തെക്ക് ഇരു
ന്നൂറ്റമ്പതു മുഴവുമായിരിക്കും. കിഴക്ക് ഇരുന്നൂറ്റ
മ്പതു മുഴവും പടിഞ്ഞാറ് ഇരുന്നൂറ്റമ്പത് മുഴ
വുമായിരിക്കും. 18വിശുദ്ധപ്രദേശത്ത് അവശേ
ഷിക്കുന്നത് കിഴക്കു പതിനായിരം മുഴവും പടി
ഞ്ഞാറ് പതിനായിരം മുഴവുമായിരിക്കും. വിശു
ദ്ധപ്രദേശത്തോടു ചേർന്നായിരിക്കും ഈ
സ്ഥലം. നഗരത്തിൽ പണി ചെയ്യുന്നവർക്കുള്ള
ആഹാരം ഈ സ്ഥലം ഉണ്ടാക്കും. 19നഗരത്തിലെ
പണിക്കാർ ഈ ദേശത്ത് പണിയെടുക്കും.
സകല യിസ്രായേൽകുടുംബത്തിൽ നിന്നുള്ളവ
രുമായിരിക്കും പണിക്കാർ.

20“ഈ വിശിഷ്ടപ്രദേശം സമചതുരമായിരി
ക്കും. അതിന് ഇരുപത്തായ്യായിരം മുഴം നീളവും
ഇരുപത്തായ്യായിരം മുഴം വീതിയുമുണ്ടായിരി
ക്കും. ഈ പ്രദേശം വിശിഷ്ടകാര്യത്തിനായി
നിങ്ങൾ നീക്കി വയ്ക്കണം. ഇത് സമചതുരമാ
യിരിക്കും. ഒരു ഭാഗം പുരോഹിതന്മാർക്കുള്ള
താണ്. ഒരു ഭാഗം ലേവ്യർക്കും ഒരു ഭാഗം നഗര
ത്തിനും.
21-22“ആ വിശുദ്ധദേശത്തിന്റെ ഒരു ഭാഗം
നഗരത്തിന്റെ ഭരണാധിപനുള്ളതായിരിക്കും.
ഈ വിശിഷ്ടപ്രദേശം സമചതുരമായിരിക്കും.
ഇതിന് ഇരുപത്തായ്യായിരം മുഴം നീളവും ഇരു
പത്തായ്യായിരം മുഴം വീതിയും ഉണ്ടായിരിക്കും.
ഈ വിശിഷ്ടദേശത്തിന്റെ ഒരു ഭാഗം പുരോ
ഹിതന്മാർക്കും ഒരു ഭാഗം ലേവ്യർക്കും ഒരുഭാഗം
ആലയത്തിനുമുള്ളതാകുന്നു. ഈ ദേശത്തിന്റെ
മദ്ധ്യത്തിലാകുന്നു ആലയം. ബാക്കി രാജ്യത്തി
ന്റെ ഭരണാധിപനുള്ളതാകുന്നു. ബെന്യാമീ
ന്റെ ദേശത്തിനും യെഹൂദയുടെ ദേശത്തിനും
ഇടയ്ക്കാണ് ഭരണാധിപന് സ്ഥലം കിട്ടുക.
23-27“ഈ വിശിഷ്ടമേഖലയുടെ തെക്ക്,
ബാക്കി ഗോത്രങ്ങൾക്കുള്ള സ്ഥലമുണ്ടായിരി
ക്കും. ഓരോ ഗോത്രത്തിനും കിഴക്കേ അതിർത്തി
മുതൽ മദ്ധ്യധരണ്യാഴിവരെയുള്ള ഭൂവിഭാഗം
കിട്ടും. വടക്കുമുതൽ തെക്കു വരെയുള്ള ഗോത്ര
ങ്ങൾ ഇവയാകുന്നു: ബെന്യാമീൻ, ശിമെ
യോൻ, യിസ്സാഖാർ, സെബൂലൂൻ, ഗാദ്.
28“ഗാദിന്റെ ദേശത്തിന്റെ തെക്കെ അതിർ
ത്തി താമാർമുതൽ മെരീബാ-കാദേശ്ലാശയം
വരെ നീളുകയും അവിടെനിന്നും ഈജിപ്ത്
അരുവിവഴി മദ്ധ്യധരണ്യാഴിവരെ പോവുക
യും ചെയ്യും. 29അതായിരിക്കും യിസ്രായേൽ
ഗോത്രങ്ങൾക്കിടയിൽ നിങ്ങൾ വിഭജിക്കുന്ന
ദേശം. ഓരോ ഗോത്രത്തിനും കിട്ടുന്നത് അതാ
യിരിക്കും.” എന്റെ യജമാനനായ യഹോവയാ
ണിതു പറഞ്ഞത്!

### നഗരകവാടങ്ങൾ

30“നഗരത്തിന്റെ കവാടങ്ങൾ ഇവയാണ്.
യിസ്രായേൽഗോത്രങ്ങളുടെ പേരുകളാണിവ
യ്ക്ക്. “നഗരത്തിന്റെ വടക്കുവശത്തിന് നാലാ
യിരത്തഞ്ഞൂറ് മുഴം നീളമുണ്ടായിരിക്കും.
31അവിടെ മൂന്നു കവാടങ്ങളുണ്ടായിരിക്കും:
രൂബേന്റെ കവാടം, യെഹൂദയുടെ കവാടം,
ലേവിയുടെ കവാടം.
32“നഗരത്തിന്റെ കിഴക്കുവശത്ത് നാലായി
രത്തഞ്ഞൂറു മുഴം നീളം. അവിടെ മൂന്നു കവാട
ങ്ങളുണ്ടായിരിക്കും: യോസേഫിന്റെ കവാടം,
ബെന്യാമീന്റെ കവാടം, ദാന്റെ കവാടം.
33“നഗരത്തിന്റെ തെക്കുവശത്തിന് നാലാ
യിരത്തഞ്ഞൂറ് മുഴം നീളം. അവിടെ മൂന്നു കവാ
ടങ്ങൾ: ശിമെയോന്റെ കവാടം, യിസ്സാഖാരി
ന്റെ കവാടം, സെബൂലൂന്റെ കവാടം.
34“നഗരത്തിന്റെ പടിഞ്ഞാറുവശത്തിന്
നാലായിരത്തഞ്ഞൂറു മുഴം നീളമുണ്ടായിരിക്കും.
അവിടെ മൂന്നു കവാടങ്ങൾ: ഗാദിന്റെ കവാടം,
ആശേരിന്റെ കവാടം, നഫ്താലിയുടെ
കവാടം.
35“നഗരത്തിന്റെ ആകെ ചുറ്റളവ് പതിനെ
ണ്ണായിരം മുഴമാകുന്നു. ഇപ്പോൾമുതൽ നഗര
ത്തിന്റെ പേര് ‘യഹോവ അവിടെയുണ്ട്’
എന്നായിരിക്കും.”

# ദാനീയേൽ

### ദാനിയേൽ ബാബിലോണിലേക്ക് കൊണ്ടുപോകപ്പെടുന്നു

1 നെബൂഖദ്നേസർ ബാബിലോണിലെ രാജാ
വായിരുന്നു. നെബൂഖദ്നേസർ യെരൂശലേ
മിലേക്കു വന്നു. തന്റെ സൈന്യവുമായി യെരൂ
ശലേമിനെ വളഞ്ഞു. യെഹോയാക്കീം യെഹൂദ
യിലെ രാജാവായതിന്റെ മൂന്നാം വർഷം*
ആയിരുന്നു അങ്ങനെ സംഭവിച്ചത്. 2യെഹൂദ
യിലെ രാജാവായ യെഹോയാക്കീമിനെ തോ
ല്പിക്കാൻ യഹോവ നെബൂഖദ്നേസരിനെ
അനുവദിച്ചു. യഹോവയുടെ ആലയത്തിൽ
നിന്നും സകലപാത്രങ്ങളും മറ്റെല്ലാ സാധനങ്ങ
ളും നെബൂഖദ്നേസർ എടുത്തു. അയാൾ അതെ
ല്ലാം ബാബിലോണിലേക്കു കൊണ്ടുപോയി.
നെബൂഖദ്നേസർ അതെല്ലാം തന്റെ വ്യാജ
ദൈവങ്ങളുടെ ആലയത്തിൽ വച്ചു.
3അനന്തരം നെബൂഖദ്നേസർ അശ്പെനാ
സിന് ഒരു കല്പന നൽകി. (രാജാവിനെ സേവി
ച്ചിരുന്ന സകല ഷണ്ഡന്മാരുടെയും പരമപ്രമാ
ണിയായ നേതാവായിരുന്നു അശ്പെനാസ്.)
യെഹൂദാജനങ്ങളിൽ ചിലരെ തന്റെ വസതി
യിലേക്കു കൊണ്ടുവരാനാണ് അശ്പെനാസി
നോടു കല്പിച്ചത്. പ്രമുഖകുടുംബങ്ങളിൽ
നിന്നും യിസ്രായേൽരാജാവിന്റെ കുടുംബ
ത്തിൽനിന്നുമുള്ള യെഹൂദന്മാരെയാണ് നെബൂ
ഖദ്നേസരിനു വേണ്ടത്. 4ആരോഗ്യമുള്ള
യെഹൂദയുവാക്കന്മാരെ മാത്രമേ അയാൾക്കു
വേണ്ടൂ. എന്തെങ്കിലും മുറിവോ ചതവോ ശാരീ
രിക വൈകല്യങ്ങളോ ഇല്ലാത്ത യുവാക്കന്മാരെ
യാണ് രാജാവിനാവശ്യം. കാര്യങ്ങൾ വേഗത്തി
ലും അനായാസമായും ഗ്രഹിക്കാൻ കഴിയുന്ന
സുന്ദരന്മാരും ബുദ്ധിമാന്മാരും സമർത്ഥരുമായ
ചെറുപ്പക്കാരായിരിക്കണം അവർ. തന്റെ വസ
തിയിൽ പണിയെടുക്കാൻ കഴിവുള്ളവരുമായി
രിക്കണം അവർ. യിസ്രായേലുകാരായ ആ
ചെറുപ്പക്കാരെ കൽദയരുടെ* ഭാഷയും സാഹി
ത്യവും പഠിപ്പിക്കാൻ അശ്പെനാസിനോടു
രാജാവു പറഞ്ഞു.
5ആ യുവാക്കൾക്ക് നെബൂഖദ്നേസർ രാജാവ്
എന്നും ഒരു നിശ്ചിത അളവു ഭക്ഷണവും വീ
ഞ്ഞും നൽകി. രാജാവു കഴിക്കുന്ന അതേ ഭക്ഷ
ണം തന്നെയായിരുന്നു അത്. യിസ്രായേലുകാ
രായ ആ ചെറുപ്പക്കാർക്ക് മൂന്നു വർഷത്തെ
പരിശീലനം നൽകാനും രാജാവ് ആവശ്യപ്പെ
ട്ടു. അപ്പോൾ മൂന്നു വർഷത്തിനുശേഷം ആ
ചെറുപ്പക്കാർക്ക് ബാബിലോൺരാജാവിന്റെ
ദാസന്മാരാകാൻ കഴിയണം. 6ആ യുവാക്കൾക്കി
ടയിൽ ദാനീയേൽ, ഹനാന്യാവ്, മീശായേൽ,
അസര്യാവ് എന്നിവരുണ്ടായിരുന്നു. യെഹൂദാ
ഗോത്രക്കാരായിരുന്നു ഈ യുവാക്കൾ.
7അനന്തരം അശ്പെനാസ് ആ ചെറുപ്പക്കാർ
ക്ക് ബാബിലോണ്യൻ പേരുകൾ നൽകി. ബേൽ
ത്ത്ശസ്സർ എന്നായിരുന്നു ദാനീയേലിന്റെ
പുതിയ പേര്. ശദ്രക്, എന്നായിരുന്നു ഹനന്യാ
വിന്റെ പുതിയ പേര്. മീശായേലിന്റെ പുതി
യപേര് മേശക് എന്നായിരുന്നു. അസര്യാവി
ന്റെ പുതിയ പേര് അബേദ്-നെഗോ എന്നും.
8രാജാവിന്റെ പോഷകപ്രദമായ ആഹാര
മോ വീഞ്ഞോ കഴിക്കാൻ ദാനീയേൽ ഇഷ്ടപ്പെ
ട്ടിരുന്നില്ല. ആ ഭക്ഷണവും വീഞ്ഞും കഴിച്ച്
സ്വയം അശുദ്ധനാകാൻ ദാനീയേൽ ഇഷ്ടപ്പെ
ട്ടില്ല. അതിനാൽ തന്നെ അപ്രകാരം അശുദ്ധനാ
ക്കാതിരിക്കാൻ അയാൾ അശ്പെനാസിനോടു
അനുവാദം ചോദിച്ചു.
9ദൈവം, അശ്പെനാസിനെ ദാനീയേലി
നോടു ദയയും കരുണയുമുള്ളവനാക്കാനിട
യാക്കി. 10എന്നാൽ അശ്പെനാസ് ദാനീയേലി
നോടു പറഞ്ഞു, “എന്റെ യജമാനനായ രാജാ
വിനെ ഞാൻ ഭയപ്പെടുന്നു. നിനക്ക് ഈ ഭക്ഷണ
വും പാനീയവും നൽകാൻ രാജാവാണെ
ന്നോടു കല്പിച്ചിരിക്കുന്നത്. നീ ഈ ഭക്ഷണം
കഴിക്കുന്നില്ലെങ്കിൽ ക്ഷീണിതനും രോഗിയുമാ
യി കാണപ്പെടും. നിന്റെ പ്രായത്തിലുള്ള മറ്റു
ചെറുപ്പക്കാരെക്കാൾ വഷളാകും നിന്റെ ഗതി.
രാജാവിതു കാണുകയും എന്നോടു കോപിക്കു
കയും ചെയ്യും. അദ്ദേഹം എന്റെ തല വെട്ടിക്കള
ഞ്ഞേക്കും! അത് നിന്റെ അപരാധമായിരിക്കു
കയും ചെയ്യും.”
11അപ്പോൾ ദാനീയേൽ തങ്ങളുടെ പാറാവു
കാരനോടു സംസാരിച്ചു. ദാനീയേലിനെയും
ഹനാന്യാവിനെയും മീശായേലിനെയും അസ
ര്യാവിനെയും നിരീക്ഷിക്കാൻ അശ്പെനാസ്
പാറാവുകാരനോടു കല്പിച്ചിരുന്നു. 12ദാനീ
യേൽ പാറാവുകാരനോടു പറഞ്ഞു, “പത്തു
ദിവസത്തേക്കു ഞങ്ങളെ ദയവായി ഈ പരീ
ക്ഷണത്തിനനുവദിച്ചാലും: ഞങ്ങൾക്കു പച്ച
ക്കറികളും വെള്ളവുമല്ലാതെ ഒന്നും തരരുത്.
13എന്നിട്ട് ഞങ്ങളെയും രാജാവിന്റെ ഭക്ഷണം
കഴിക്കുന്ന ചെറുപ്പക്കാരെയും താരതമ്യം
ചെയ്യുക. ആർക്കാണ് ആരോഗ്യം കൂടുതലെന്ന്
നിങ്ങൾ നേരിട്ടു മനസ്സിലാക്കുക. എന്നിട്ടു
ഞങ്ങളെ എങ്ങനെ കൈകാര്യം ചെയ്യണമെന്നു
നിശ്ചയിക്കുക. ഞങ്ങൾ നിങ്ങളുടെ ദാസന്മാരാ
കുന്നു.”
14അതിനാൽ ദാനീയേലിനെയും ഹനാന്യാ
വിനെയും മീശായേലിനെയും അസര്യാവിനെ
യും പത്തു ദിവസത്തേക്കു പരീക്ഷിക്കാമെന്നു
പാറാവുകാരൻ സമ്മതിച്ചു. 15പത്തു ദിവസങ്ങ
ൾക്കു ശേഷം ദാനീയേലും സുഹൃത്തുക്കളും
രാജാവിന്റെ ഭക്ഷണം കഴിച്ച എല്ലാ യുവാക്ക
ളെക്കാളും ആരോഗ്യവാന്മാരായി കാണപ്പെട്ടു.
16അതിനാൽ പാറാവുകാരൻ ദാനീയേലിനും

---

**യെഹോയാക്കീം … വർഷം** ഏതാണ്ട് 605 ബി. സിയിലാവാം ഇത്.

**കൽദയർ** ബാബിലോണിലെ ഒരു പ്രധാന ഗോത്രം. ഈ ഗോത്രക്കാരനാണ് ബാബിലോൺ രാജാവ്. ഇവർ വിദ്യാസമ്പന്നരാണ്. ശാസ്ത്രം, ചിരിത്രം, ഭാഷകൾ ജ്യോതിശ്ശാസ്ത്രം എന്നിവ അവർ പഠിച്ചിരുന്നു. എന്നാൽ, തങ്ങൾക്കു ജാലവിദ്യയും നക്ഷത്രങ്ങളെ നോക്കി നടത്തുന്ന പ്രവചനവും അറയാമെന്നവർ വിശ്വസിച്ചിരുന്നു.

ഹനാന്യാവിനും മീശായേലിനും അസര്യാവി
നും രാജാവിന്റെ വിശിഷ്ടഭോജ്യങ്ങളും
വീഞ്ഞും എടുത്തുമാറ്റുന്നതും പച്ചക്കറികളും
വെള്ളവും നൽകുന്നതും തുടരുകയും ചെയ്തു.
**17**വ്യത്യസ്തതരത്തിലുള്ള നിരവധി വചന
ങ്ങളും ശാസ്ത്രങ്ങളും പഠിക്കാൻ ദൈവം ദാനീ
യേലിനും ഹനാന്യാവിനും മീശായേലിനും
അസര്യാവിനും വിവേകവും കഴിവും നൽകി.
ദാനീയേലിന് എല്ലാത്തരം ദർശനങ്ങളും
സ്വപ്നങ്ങളും മനസ്സിലാക്കുവാനും കഴിയുമാ
യിരുന്നു.
**18**എല്ലാ ചെറുപ്പക്കാർക്കും മൂന്നു വർഷത്തെ
പരിശീലനം നൽകണമെന്നുണ്ടായിരുന്നു രാജാ
വിന്. ആ കാലത്തിന്റെ അവസാനം അശ്പെ
നാസ് എല്ലാ ചെറുപ്പക്കാരെയും നെബൂഖദ്നേ
സർരാജാവിന്റെ മുമ്പിലേക്കു കൊണ്ടുവന്നു.
**19**രാജാവ് അവരോടു സംസാരിച്ചു. ആ ചെറുപ്പ
ക്കാരിലാരുംതന്നെ ദാനീയേൽ, ഹനാന്യാവ്,
മീശായേൽ, അസര്യാവ് എന്നിവരുടെയത്ര സമ
ർത്ഥരല്ലെന്നു രാജാവു കണ്ടു. അതിനാൽ ആ
നാലു ചെറുപ്പക്കാരും രാജാവിന്റെ ദാസന്മാ
രായി. **20**രാജാവ് ചില പ്രധാനകാര്യങ്ങളെപ്പറ്റി
അവരോടു സംസാരിച്ചപ്പോഴൊക്കെ അവർ
വളരെ വിവേകവും ധാരണാശക്തിയും പ്രകടി
പ്പിച്ചു. തന്റെ രാജധാനിയിലെ സകല മായാ
ജാലക്കാരെയും ജ്ഞാനികളെയുംകാൾ പത്തു
മടങ്ങു മികച്ചവരായിരുന്നു അവരെന്നു രാജാവു
മനസ്സിലാക്കി. **21**കോരെശ് രാജാവായിരുന്നതി
ന്റെ ആദ്യവർഷം* വരെ ദാനീയേൽ രാജാവി
ന്റെ ദാസനായി തുടർന്നു.

## നെബൂഖദ്നേസരിന്റെ സ്വപ്നം

**2** തന്റെ രണ്ടാം ഭരണവർഷത്തിൽ നെബൂ
ഖദ്നേസർ ഏതാനും സ്വപ്നങ്ങൾ കണ്ടു.
ആ സ്വപ്നങ്ങൾ മൂലം അയാൾക്ക് ഉറങ്ങാനാ
യില്ല. **2**അതിനാലയാൾ തന്റെ ജ്ഞാനികളെ
വിളിച്ചുവരുത്തി. അവർ ജാലവിദ്യ ഉപയോഗി
ക്കുകയും നക്ഷത്രങ്ങളെ നിരീക്ഷിക്കുകയും
ചെയ്തു. സ്വപ്നങ്ങളെ വ്യാഖ്യാനിക്കുന്നതി
നും ഭാവി പ്രവചിക്കുന്നതിനും ശ്രമിക്കാനാണ്
അവരങ്ങനെ ചെയ്തത്. താൻ കണ്ട സ്വപ്നങ്ങ
ളുടെ അർത്ഥം പറയാൻ രാജാവ് അവരോടാവ
ശ്യപ്പെട്ടിരുന്നു. അതിനാൽ അവർ രാജാവിന്റെ
മുമ്പിൽ വന്നുനിന്നു.
**3**അനന്തരം രാജാവ് അവരോടു പറഞ്ഞു,
“എന്നെ വിഷമിപ്പിക്കുന്ന ഒരു സ്വപ്നം ഞാൻ
കണ്ടിരുന്നു. ആ സ്വപ്നത്തിന്റെ അർത്ഥമെ
ന്താണെന്നെനിക്കറിയണം.”
**4**അപ്പോൾ കൽദയർ രാജാവിനോടു മറുപടി
പറഞ്ഞു, അരാമ്യഭാഷയിലാണവർ സംസാരി
ച്ചത്. അവർ പറഞ്ഞു, “രാജാവു നീണാൾ
വാഴട്ടെ! ഞങ്ങളവിടത്തെ ദാസന്മാർ. ദയവായി
അങ്ങു കണ്ട സ്വപ്നമെന്തെന്നു പറഞ്ഞാലും.
ഞങ്ങൾ ക്കതിന്റെ അർത്ഥം പറയാനാകും.”
**5**അനന്തരം നെബൂഖദ്നേസർ അവരോടു
പറഞ്ഞു, “ഇല്ല! സ്വപ്നമെന്തെന്നു നിങ്ങളെ
ന്നോടു പറയണം. പിന്നെ, അതിന്റെ അർത്ഥ
മെന്തെന്നും നിങ്ങൾ പറയണം. നിങ്ങളതൊന്നും
ചെയ്തില്ലെങ്കിൽ നിങ്ങളെ കഷണങ്ങളാക്കി
അരിയാൻ ഞാൻ കല്പിക്കും. നിങ്ങളുടെ വീടു
കൾ തവിടുപൊടിയാകുംവരെ തകർക്കാനും
ഞാൻ കല്പിക്കും. **6**പക്ഷേ നിങ്ങൾ എന്റെ
സ്വപ്നവും അതിന്റെ അർത്ഥവും പറഞ്ഞാൽ
നിങ്ങൾക്കു ഞാൻ സമ്മാനങ്ങളും പ്രതിഫല
വും നൽകുകയും നിങ്ങൾ ബഹുമാനിക്കപ്പെടു
കയും ചെയ്യും. അതിനാൽ എന്റെ സ്വപ്നമെ
ന്തെന്നും അതിന്റെ അർത്ഥമെന്തെന്നും പറ
യുക.”
**7**ജ്ഞാനികൾ വീണ്ടും രാജാവിനോടു പറ
ഞ്ഞു, “പ്രഭോ, ദയവായി സ്വപ്നമെന്തെന്നു
ഞങ്ങളോടു പറഞ്ഞാലും. ഞങ്ങൾ ആ സ്വപ്ന
ത്തിന്റെ അർത്ഥം പറയാം.”
**8**നെബൂഖദ്നേസർരാജാവ് അപ്പോൾ മറു
പടി പറഞ്ഞു, “നിങ്ങൾ കൂടുതൽ സമയമെടു
ക്കാൻ ശ്രമിക്കുകയാണെന്നെനിക്കറിയാം. ഞാൻ
പറഞ്ഞത് എന്റെ ഉറച്ച തീരുമാനമാണെന്ന്
നിങ്ങൾക്കറിയാം. **9**എന്റെ സ്വപ്നത്തെപ്പറ്റി
പറയാതിരുന്നാൽ നിങ്ങൾ ശിക്ഷിക്കപ്പെടുമെ
ന്നു നിങ്ങൾക്കറിയാം. അതിനാൽ നിങ്ങളെല്ലാം
എന്നോടു നുണ പറയാൻ നിശ്ചയിച്ചിരിക്കുക
യാണ്. നിങ്ങൾ കൂടുതൽ സമയം പ്രതീക്ഷിക്കു
കയാണ്. നിങ്ങളോടു ചെയ്യുവാൻ ഞാൻ ആവ
ശ്യപ്പെട്ട കാര്യം ഞാൻ തന്നെ മറന്നു പോയെ
ങ്കിലെന്നു നിങ്ങളാശിക്കുന്നു. ഇപ്പോൾ നിങ്ങ
ളെന്നോടു സ്വപ്നമെന്തെന്നു പറയുക.
സ്വപ്നമെന്തെന്നു പറയാൻ നിങ്ങൾക്കു കഴി
ഞ്ഞാൽ, സത്യത്തിൽ അതിന്റെ അർത്ഥമെന്തെ
ന്നു പറയാൻ നിങ്ങൾക്കാകുമെന്നു ഞാൻ മന
സ്സിലാക്കും!”
**10**കൽദയർ രാജാവിനോടു മറുപടി പറഞ്ഞു.
അവർ പറഞ്ഞു, “രാജാവ് ആവശ്യപ്പെടുമ്പോ
ലെ ചെയ്യാൻ ഭൂമിയിൽ ഒരാൾക്കും സാധിക്കില്ല!
ഇതുപോലെന്തെങ്കിലും ചെയ്യാൻ മഹാനും
ശക്തനുമായ ഒരു രാജാവും ജ്ഞാനികളോടോ
മായാജാലക്കാരോടോ കൽദയരോടോ ഒരിക്ക
ലും പറഞ്ഞിട്ടില്ല. **11**ചെയ്യാൻ വിഷമമായ ചില
തു ചെയ്യാനാണ് രാജാവു ആവശ്യപ്പെടുന്നത്.
രാജാവിന്റെ സ്വപ്നമെന്തെന്നും എന്താണതി
നർത്ഥമെന്നും പറയാൻ ദേവന്മാർക്കേ സാധി
ക്കൂ. പക്ഷേ ദേവന്മാർ മനുഷ്യർക്കിടയിൽ വസി
ക്കുന്നില്ല!”
**12**അതു കേട്ടപ്പോൾ രാജാവ് വളരെയധികം
കുപിതനായി. അതിനാൽ ബാബിലോണിലെ
സകലജ്ഞാനികളും വധിക്കപ്പെടണമെന്ന്
അദ്ദേഹം കല്പിച്ചു. **13**നെബൂഖദ്നേസർരാജാവി
ന്റെ കല്പന പ്രഖ്യാപിക്കപ്പെട്ടു. സകലജ്ഞാ
നികളും വധിക്കപ്പെടണമായിരുന്നു. ദാനീയേ
ലിനെയും അയാളുടെ സുഹൃത്തുക്കളെയും
വധിക്കാനായി പിടികൂടാൻ രാജാവിന്റെ
ആളുകൾ അയയ്ക്കപ്പെട്ടു.
**14**അര്യോക്ക് ആയിരുന്നു രാജാവിന്റെ അംഗ
രക്ഷകരുടെ നായകൻ. ബാബിലോണിലെ
ജ്ഞാനികളെ വധിക്കാൻ പോവുകയായിരുന്നു
അയാൾ. എന്നാൽ ദാനീയേൽ അയാളോടു
സംസാരിച്ചു. അര്യോക്കിനോടു വളരെ വിവേ
കത്തോടെയും വിനയത്തോടെയുമായിരുന്നു
ദാനീയേൽ സംസാരിച്ചത്. **15**ദാനീയേൽ
അര്യോക്കിനോടു പറഞ്ഞു, “രാജാവെന്തിനാ
ണ് ഇത്തരം രൂക്ഷമായ ശിക്ഷ കല്പിച്ചത്?”
അപ്പോൾ അര്യോക്ക് രാജാവിന്റെ സ്വപ്ന
ങ്ങളെപ്പറ്റിയുള്ള മുഴുവൻ കഥയും പറയുകയും
ദാനീയേൽ അതെല്ലാം മനസ്സിലാക്കുകയും ചെ
യ്തു. **16**കഥ കേട്ടുകഴിഞ്ഞപ്പോൾ ദാനീയേൽ
നെബൂഖദ്നേസർ രാജാവിന്റെയടുത്തേക്കു
പോയി. ദാനീയേൽ, രാജാവിനോടു കുറച്ചു
കൂടി സമയം ആവശ്യപ്പെട്ടു. അപ്പോൾ അയാ

---

**കോരെശ് … ആദ്യവർഷം** ഏതാണ്ട് 539-538 ബി. സി. കാലഘട്ടം.

ൾക്ക് സ്വപ്നത്തെപ്പറ്റിയും അതിന്റെ അർത്ഥ
ത്തെപ്പറ്റിയും രാജാവിനോടു പറയാനാകും.
17അങ്ങനെ ദാനീയേൽ തന്റെ വസതിയി
ലേക്കു പോയി. അയാൾ ആ കഥ മുഴുവനും
തന്റെ സുഹൃത്തുക്കളായ ഹനാന്യാവ്, മീശാ
യേൽ, അസര്യാവ് എന്നിവരോടു പറഞ്ഞു.
18സ്വർഗ്ഗസ്ഥനായ ദൈവത്തോടു പ്രാർത്ഥി
ക്കാൻ ദാനീയേൽ തന്റെ സുഹൃത്തുക്കളോടു
പറഞ്ഞു. തങ്ങളോടു കരുണ കാട്ടുവാനും ഈ
രഹസ്യം മനസ്സിലാക്കുവാൻ തങ്ങളെ സഹായി
ക്കാനും ദൈവത്തോടു പ്രാർത്ഥിക്കാൻ അവൻ
അവരോടാവശ്യപ്പെട്ടു. അങ്ങനെയെങ്കിൽ
ദാനീയേലും സുഹൃത്തുക്കളും മറ്റു ജ്ഞാനിക
ളോടൊപ്പം വധിക്കപ്പെടാതിരുന്നേക്കാം.
19രാത്രിയിൽ ഒരു ദർശനത്തിലൂടെ ദൈവം
ദാനീയേലിന് രഹസ്യം വിവരിച്ചുകൊടുത്തു.
അപ്പോൾ ദാനീയേൽ സ്വർഗ്ഗസ്ഥനായ ദൈവ
ത്തെ സ്തുതിച്ചു. 20ദാനീയേൽ പറഞ്ഞു:

"ദൈവത്തിന്റെ നാമം എന്നെന്നേക്കും
വാഴ്ത്തുക! ശക്തിയും ജ്ഞാനവും അവന്റേതാ
കുന്നു!

21സമയത്തെയും ഋതുക്കളെയും അവൻ മാറ്റു
ന്നു. രാജാക്കന്മാരെയും അവൻ മാറ്റുന്നു. രാജാക്ക
ന്മാർക്ക് അവൻ ശക്തി നൽകുകയും അവരുടെ
ശക്തി ഇല്ലാതാക്കുകയും ചെയ്യുന്നു! മനുഷ്യർ
ക്കുള്ള ജ്ഞാനം നൽകി അവരെ വിവേകികളാ
ക്കുന്നു. കാര്യങ്ങൾ പഠിച്ചു ജ്ഞാനികളാകാൻ
അവൻ മനുഷ്യരെ ഇടയാക്കുന്നു.

22ദുർഗ്രഹമായ ഗുപ്തരഹസ്യങ്ങൾ അവനറി
യുന്നു. പ്രകാശം അവനോടൊപ്പമാകയാൽ ഇരു
ട്ടിലും രഹസ്യ സ്ഥലങ്ങളിലുമുള്ളത് അവനറി
യുന്നു!

23എന്റെ പൂർവ്വികരുടെ ദൈവമേ, നിനക്കു
ഞാൻ നന്ദി പറയുകയും നിന്നെ വാഴ്ത്തുകയും
ചെയ്യുന്നു! എനിക്കു നീ ജ്ഞാനവും ശക്തിയും
തന്നു. ഞങ്ങളാവശ്യപ്പെട്ടതൊക്കെ നീ പറഞ്ഞു
തന്നു! രാജാവിന്റെ സ്വപ്നത്തെപ്പറ്റി നീ
ഞങ്ങളോടു പറഞ്ഞു."

### ദാനീയേൽ സ്വപ്നത്തിന്റെ അർത്ഥമെന്തെന്നു പറയുന്നു

24അനന്തരം ദാനീയേൽ അര്യോക്കിന്റെയടു
ത്തേക്കു പോയി. ബാബിലോണിലെ ജ്ഞാനി
കളെ വധിക്കാൻ നെബൂഖദ്നേസർരാജാവ്
അര്യോക്കിനെയാണ് തെരഞ്ഞെടുത്തിരുന്നത്.
ദാനീയേൽ അര്യോക്കിനോടു പറഞ്ഞു,
"ബാബിലോണിലെ ജ്ഞാനികളെ വധിക്ക
രുത്. എന്നെ രാജാവിന്റെയടുത്തേക്കു കൊണ്ടു
പോവുക. അദ്ദേഹത്തിന്റെ സ്വപ്നമെന്തെ
ന്നും അതിന്റെ അർത്ഥമെന്തെന്നും ഞാൻ
പറയാം."
25അതിനാൽ അര്യോക്ക് വളരെവേഗം ദാനീ
യേലിനെ രാജാവിന്റെയടുത്തേക്കു കൊണ്ടു
പോയി. അര്യോക്ക് രാജാവിനോടു പറഞ്ഞു,
"യെഹൂദയിൽനിന്നുള്ള പ്രവാസികൾക്കിട
യിൽനിന്നും ഞാനൊരാളെ കണ്ടെത്തിയിരി
ക്കുന്നു. രാജാവിനോടു അവന്റെ സ്വപ്നത്തി
ന്റെ അർത്ഥം വെളിപ്പെടുത്താൻ അവനു കഴി
യും."
26ദാനീയേലിനോടു രാജാവ് ഒരു ചോദ്യം
ചോദിച്ചു. അദ്ദേഹം ഇപ്രകാരം ദാനീയേലി
നോടു ചോദിച്ചു, "എന്റെ സ്വപ്നമെന്തെന്നും
അതിന്റെയർത്ഥമെന്തെന്നും പറയാൻ നിന
ക്കാകുമോ?"
27ദാനീയേൽ മറുപടി പറഞ്ഞു, "നെബൂഖ
ദ്നേസർരാജാവേ, ഒരു ജ്ഞാനിക്കോ മായാജാ
ലക്കാരനോ കൽദയനോ രാജാവിന്റെ പ്രഹേ
ളികയ്ക്കു ഉത്തരം നൽകാൻ കഴിയുമായിരു
ന്നില്ല. 28പക്ഷേ സ്വർഗ്ഗത്തിൽ രഹസ്യങ്ങൾ
പറയാൻ കഴിയുന്ന ഒരു ദൈവമുണ്ട്. ഭാവിയി
ലെന്തുസംഭവിക്കുമെന്ന് കാണിച്ചുകൊടുക്കാൻ
ദൈവം നെബൂഖദ്നേസർരാജാവിന് സ്വപ്ന
ങ്ങൾ നൽകി. ഇതായിരുന്നു അങ്ങയുടെ
സ്വപ്നം, കിടക്കയിൽ ശയിക്കവേ അങ്ങു കണ്ട
കാര്യങ്ങൾ ഇവയാണ്: 29രാജാവേ, അങ്ങ് അങ്ങ
യുടെ കിടക്കയിൽ കിടക്കുകയായിരുന്നു. ഭാവി
യിലുണ്ടാകാൻപോകുന്ന കാര്യങ്ങളെപ്പറ്റി
അങ്ങു ചിന്തിക്കുവാനും തുടങ്ങി. ദൈവത്തിന്
മനുഷ്യരോടു നിഗൂഢസംഗതികൾ പറയാനാ
കും. ഭാവിയിലെന്തുണ്ടാകുമെന്ന് അവൻ അങ്ങ
യെ കാണിക്കുകയും ചെയ്തു. 30ദൈവം ഈ
രഹസ്യം എന്നോടും പറഞ്ഞു! എന്തുകൊണ്ട്?
എനിക്കു മറ്റുള്ളവരെക്കാൾ വിവേകമുള്ളതു
കൊണ്ടല്ല അത്. അല്ല, ദൈവം ഈ രഹസ്യം
എന്നോടു പറഞ്ഞത് രാജാവായ അങ്ങ് ഇതെ
പ്പറ്റി അറിഞ്ഞേക്കാമെന്നതുകൊണ്ടാണ്. ആ
രീതിയിൽ അങ്ങയുടെ മനസ്സിലൂടെ എന്താണു
കടന്നു പോയതെന്നു അങ്ങയ്ക്കു മനസ്സിലാകും.
31"രാജാവേ, സ്വപ്നത്തിൽ വലിയൊരു
പ്രതിമ അങ്ങയുടെ മുന്നിൽ നിൽക്കുന്നതായി
അങ്ങു കണ്ടു. പ്രതിമ വളരെ വലുതായിരുന്നു.
അതു തിളങ്ങുന്നതും ആകർഷകവുമായിരുന്നു.
ഒരുവന്റെ കണ്ണുകളെ അത്ഭുതം കൊണ്ടു മിഴി
പ്പിക്കാൻ മതിയായ ഒന്ന്. 32പ്രതിമയുടെ തല
തനിത്തങ്കംകൊണ്ടവും പ്രതിമയുടെ നെഞ്ചും
കരങ്ങളും വെള്ളികൊണ്ടും വയറും തുടകളും
വെങ്കലം കൊണ്ടും 33പ്രതിമയുടെ കാലിന്റെ
താഴ്ഭാഗം ഇരുമ്പു കൊണ്ടുമുണ്ടാക്കിയതായിരു
ന്നു. പ്രതിമയുടെ പാദങ്ങളിൽ കുറെ ഭാഗം
ഇരുമ്പുകൊണ്ടും കുറെഭാഗം കളിമണ്ണുകൊണ്ടു
മായിരുന്നു ഉണ്ടാക്കിയിരുന്നത്. 34പ്രതിമയിലേ
ക്കു നോക്കവേ, അങ്ങ് ഒരു പാറയെ കണ്ടു.
പാറ അടർന്നു വന്നതാണ്. പക്ഷേ അതൊരു
മനുഷ്യൻ അടർത്തിയതല്ല. പിന്നെ, പാറ വായു
വിലൂടെ പറന്നുവന്ന് പ്രതിമയുടെ ഇരുമ്പും
കളിമണ്ണും കൊണ്ടുണ്ടാക്കിയ കാലിലിടിച്ചു.
പാറ പ്രതിമയുടെ കാലുകൾ തകർത്തു കള
ഞ്ഞു. 35പിന്നെ ഇരുമ്പും കളിമണ്ണും വെങ്കല
വും വെള്ളിയും സ്വർണ്ണവുമൊക്കെ ഒരേ
സമയം തകർന്നുവീണു. ആ കഷണങ്ങളെല്ലാം
വേനൽക്കാലത്ത് മെതിക്കളങ്ങളിലുള്ള പതിരുക
ൾപോലെയായിത്തീർന്നു. കാറ്റ് ആ കഷണ
ങ്ങളെ ഒന്നും അവശേഷിക്കാതെ അടിച്ചുപ
രത്തി. അവിടെയൊരു പ്രതിമയുണ്ടായിരുന്നു
വെന്ന് ആർക്കും പറയാനാകുകയില്ല. അനന്ത
രം, പ്രതിമയെ തകർത്ത ആ വലിയ കല്ല് ഒരു
മഹാപർവ്വതമാവുകയും ഭൂമിയെ മുഴുവനും
അതു മൂടുകയും ചെയ്തു.
36"അതായിരുന്നു അങ്ങയുടെ സ്വപ്നം. ഇനി
അതിന്റെയർത്ഥമെന്താണെന്ന് രാജാവിനോടു
പറയാം. 37രാജാവേ, അങ്ങ് രാജാധിരാജനാകു
ന്നു. സ്വർഗ്ഗസ്ഥനായ ദൈവം അങ്ങയ്ക്കു രാജ്യ
വും ശക്തിയും അധികാരവും തേജസ്സും നൽകി
യിരിക്കുന്നു. 38ദൈവം അങ്ങയ്ക്കു നിയന്ത്രണം
നൽകി യിരിക്കുന്നു. നീ മനുഷ്യർക്കും മൃഗങ്ങ
ൾക്കും പറവകൾക്കുംമേൽ അധികാരം നടത്തുക
യും ചെയ്യുന്നു. അവർ എവിടെ വസിച്ചാലും
ദൈവം അങ്ങയെ അവയുടെയെല്ലാം അധികാ

രിയാക്കിയിരിക്കുന്നു. നെബൂഖദ്നേസർരാജാ
വേ, ആ പ്രതിമയുടെ സ്വർണ്ണത്തല അങ്ങാകു
ന്നു.
39“മറ്റൊരു രാജ്യം അങ്ങയ്ക്കു പിന്നാലെ
വരും. അതാണ് വെള്ളിയുടെ ഭാഗം. പക്ഷേ
ആ രാജ്യം അങ്ങയുടെ രാജ്യത്തെപ്പോലെ ശ്രേ
ഷ്ഠമായിരിക്കില്ല. പിന്നെ മൂന്നാമത് ഒരു രാജ്യം
ഭൂമിയെ ഭരിക്കും-വെങ്കലഭാഗമാണത്. 40പിന്നെ
നാലാമതൊരു രാജ്യം കൂടി ഉയരും. ആ രാജ്യം
ഇരുമ്പുപോലെ ശക്തമാകുന്നു. ഇരുമ്പ് എല്ലാറ്റി
നെയും തല്ലിത്തകർക്കും. അതേപോലെ നാലാമ
ത്തെ രാജ്യം മറ്റെല്ലാറ്റിനെയും തല്ലിത്തകർക്കും.
41“പ്രതിമയുടെ കാല്പാദങ്ങളും വിരലുകളും
കളിമണ്ണും ഇരുമ്പും കൊണ്ടുണ്ടാക്കി യതാണെ
ന്ന് അങ്ങു കണ്ടു. നാലാമത്തെ രാജ്യം വിഭജി
ക്കപ്പെട്ട ഒന്നായിരിക്കുമെന്നാണതിനർത്ഥം.
കളിമണ്ണിനോടൊപ്പം അങ്ങ് ഇരുമ്പും കണ്ടതി
നാൽ അതിന് കുറെയൊക്കെ ഇരുമ്പിന്റെ കരു
ത്തുണ്ടായിരിക്കും. 42പ്രതിമയുടെ പെരുവിരല
ുകൾ കുറെ ഭാഗം ഇരുമ്പും കുറെ ഭാഗം കളിമണ്ണു
മാണ്. അതിനാൽ നാലാമത്തെ രാജ്യം കുറെ
ഇരുമ്പു പോലെ ശക്തവും കുറെ കളിമണ്ണു
പോലെ ദുർബ്ബലവുമായിരിക്കും. 43ഇരുമ്പ് കളി
മണ്ണിനോടു കലർത്തിയതു നീ കണ്ടു. പക്ഷേ
ഇരുമ്പും കളിമണ്ണും പൂർണ്ണമായും കൂടിക്കുഴയു
ന്നില്ല. അതേപോലെ നാലാമത്തെ രാജ്യത്തി
ലെ ജനതയും ഒരു മിശ്രിതമായിരിക്കും. അവർ
ഒറ്റ ജനതയായി ഒന്നിക്കില്ല.
44“നാലാമത്തെ രാഷ്ട്രത്തിന്റെ രാജാക്കന്മാ
രുടെ കാലത്ത് സ്വർഗ്ഗസ്ഥനായ ദൈവം മറ്റൊരു
രാജ്യത്തെക്കൂടി ഒരുക്കും. ഈ രാജ്യം എന്നെന്നേ
ക്കുമായി തുടരും! അതൊരിക്കലും തകർക്കപ്പെ
ടുകയില്ല! മറ്റൊരു സംഘം ജനങ്ങൾക്കു കൊടു
ക്കപ്പെടുവാൻ കഴിയാത്ത ഒരു രാജ്യമായിരിക്കും
അത്. ഈ രാജ്യം മറ്റെല്ലാ രാജ്യങ്ങളെയും തകർ
ക്കും. ഇത് ആ രാജ്യങ്ങളെ ഇല്ലായ്മ ചെയ്യും.
പക്ഷേ ആ രാജ്യം മാത്രം നിത്യമായി നില
നിൽക്കും.

45“നെബൂഖദ്നേസർരാജാവേ, ഒരു പർവ്വത
ത്തിൽനിന്നും ഒരു പാറ മുറിഞ്ഞു വരുന്നതു
അങ്ങു കണ്ടു-പക്ഷേ ആരും പൊട്ടിച്ചതല്ല ആ
പാറയെ! പാറ ഇരുമ്പിനെയും ഓടിനെയും
കളിമണ്ണിനെയും വെള്ളിയെയും സ്വർണ്ണത്തെ
യും തവിടുപൊടിയാക്കുന്നു. അതുപോലെ,
ഭാവിയിലെന്തു സംഭവിക്കുമെന്നു ദൈവം
അങ്ങയെ കാണിച്ചു. ഈ സ്വപ്നം സത്യമാ
കുന്നു. ഈ വ്യാഖ്യാനത്തെ അങ്ങയ്ക്കു വിശ്വ
സിക്കുകയും ചെയ്യാം.”

46നെബൂഖദ്നേസർരാജാവ് ദാനീയേലിന്റെ
മുമ്പിൽ നമസ്കരിച്ചു. രാജാവ് ദാനീയേലിനെ
നമസ്കരിച്ചു. ദാനീയേലിനെ ആദരിക്കാൻ ഒരു
ബലിയും ധൂപവുമർപ്പിക്കാൻ രാജാവു കല്പന
നൽകി. 47അനന്തരം രാജാവ് ദാനീയേലിനോടു
പറഞ്ഞു, “നിന്റെ ദൈവമാണ് ഏറ്റവും പ്രമാ
ണിയും ശക്തനുമായ ദൈവമെന്ന് എനിക്കു
തീർച്ചയായുമറിയാം. സകലരാജാക്കന്മാരുടെ
യും ദൈവവും അവനാകുന്നു. മനുഷ്യർക്കറി
യാൻ കഴിയാത്ത കാര്യങ്ങളെപ്പറ്റി അവരോടു
പറയുവാൻ കഴിവുള്ളവനാണവൻ. ഈ രഹ
സ്യങ്ങളെന്നോടു പറയാൻ നിനക്കു സാധിച്ച
തുകൊണ്ട് ഇതു സത്യമാണെന്നു ഞാനറി
യുന്നു.”

48അനന്തരം രാജാവ് ദാനീയേലിന് തന്റെ
രാജ്യത്ത് പരമപ്രധാനമായ ഒരു ചുമതല
നൽകി. വിലപിടിച്ച നിരവധി സമ്മാനങ്ങളും
രാജാവു ദാനീയേലിനു നൽകി. നെബൂഖദ്നേ
സർ ദാനീയേലിനെ ബാബിലോൺപ്രവിശ്യ
യുടെ മുഴുവൻ ഭരണാധിപനാക്കി. ബാബി
ലോണിലെ ജ്ഞാനികളുടെ മുഴുവൻ അധികാ
രിയാക്കുകയും ചെയ്തു. 49ശദ്രക്, മേശക്,
അബേദ് നെഗോ എന്നിവരെക്കൂടി ബാബി
ലോൺ പ്രവിശ്യയിൽ പ്രധാന ഉദ്യോഗസ്ഥരാ
ക്കാൻ ദാനീയേൽ രാജാവിനോടാവശ്യപ്പെട്ടു.
ദാനീയേൽ ആവശ്യപ്പെട്ടതുപോലെ രാജാവു
ചെയ്യുകയും ചെയ്തു. ദാനീയേൽ രാജാവി
ന്റെയടുത്തു വസിക്കുന്ന പ്രമാണിമാരിലൊ
രുവനായിത്തീരുകയും ചെയ്തു.

## സ്വർണ്ണവിഗ്രഹവും ചൂടടുപ്പും

3 നെബൂഖദ്നേസർരാജാവ് ഒരു സ്വർണ്ണ
വിഗ്രഹം ഉണ്ടാക്കിയിരുന്നു. അതിന് അറുപ
തുമുഴം ഉയരവും ആറു മുഴം വീതിയുമുണ്ടായി
രുന്നു. അനന്തരം അയാൾ ബാബിലോൺപ്രവി
ശ്യയിലെ ദൂരാസമതലത്തിൽ ആ പ്രതിമ സ്ഥാ
പിച്ചു. 2അനന്തരം രാജാവ് ദേശാധികാരികൾ,
പ്രാദേശികാധികാരികൾ, അധികാരികൾ, ഉപ
ദേഷ്ടാക്കൾ, ഭണ്ഡാരവിചാരകർ, ന്യായാധി
പന്മാർ, മുഖ്യന്മാർ, തന്റെ രാജ്യത്തെ മറ്റ്
ഉദ്യോഗസ്ഥന്മാർ എന്നിവരെയെല്ലാം വിളിച്ചു
കൂട്ടി. വിഗ്രഹത്തിന്റെ സമർപ്പണച്ചടങ്ങിൽ
പങ്കെടുക്കുന്നതിനാണ് രാജാവ് അവരെയൊ
ക്കെ വിളിച്ചുകൂട്ടിയത്.

3അതിനാൽ അവരെല്ലാം നെബൂഖദ്നേ സർ
രാജാവ് സ്ഥാപിച്ച വിഗ്രഹത്തിന്റെ മുമ്പിൽ
വന്നുനിന്നു. 4അപ്പോൾ രാജാവിനുവേണ്ടി
വിളംബരങ്ങൾ നടത്തുന്നവൻ ഉച്ചത്തിൽ
സംസാരിച്ചു. അയാൾ പറഞ്ഞു, “വിവിധദേശ
ക്കാരേ, ഭാഷക്കാരേ, എന്നെ ശ്രവിക്കുക. നിങ്ങൾ
ചെയ്യേണ്ടതെന്നു കല്പിക്കുന്നത് ഇതാണ്: 5സംഗീ
തോപകരണങ്ങളുടെ ശബ്ദം കേൾക്കുമ്പോൾ
നിങ്ങൾ നമസ്കരിക്കണം. കൊമ്പ്, പുല്ലാങ്കു
ഴൽ, തംബുരു, കിന്നരം, വീണ, നാഗസ്വരം
എന്നിവയും മറ്റെല്ലാ ഉപകരണങ്ങളും കേൾക്കു
മ്പോൾ നിങ്ങൾ സ്വർണ്ണവിഗ്രഹത്തെ ആരാധി
ക്കണം. നെബൂഖദ്നേസർരാജാവ് സ്ഥാപിച്ച
താണ് ഈ വിഗ്രഹം. 6ആരെങ്കിലും നമസ്കരി
ക്കാതിരിക്കുകയോ സ്വർണ്ണവിഗ്രഹത്തെ ആരാ
ധിക്കാതിരിക്കുകയോ ചെയ്താൽ അയാൾ
വേഗം തീച്ചൂളയിലേക്കെറിയപ്പെടും.”

7അതിനാൽ കൊമ്പ്, പുല്ലാങ്കുഴൽ, തംബുരു,
കിന്നരം, വീണ, നാഗസ്വരം തുടങ്ങിയവയു
ടെയെല്ലാം ശബ്ദം കേട്ടയുടനെ അവർ എല്ലാ
വരും നമസ്കരിക്കുകയും സ്വർണ്ണവിഗ്രഹത്തെ
ആരാധിക്കുകയും ചെയ്തു. സകലജനങ്ങളും
രാഷ്ട്രങ്ങളും വിവിധഭാഷക്കാരും അവിടെ നെ
ബൂഖദ്നേസർരാജാവ് സ്ഥാപിച്ച ആ വിഗ്രഹ
ത്തെ ആരാധിച്ചു.

8അപ്പോൾ കൽദയരിൽ ചിലർ രാജാവി
ന്റെയടുത്തേക്കു വന്നു. അവർ യെഹൂദർക്കെ
തിരെ സംസാരിക്കാൻ തുടങ്ങി. 9അവർ നെബൂ
ഖദ്നേസർരാജാവിനോടു പറഞ്ഞു, “രാജാവേ,
അങ്ങ് നീണാൾ വാഴട്ടെ! 10രാജാവേ, അങ്ങ്

ഒരു കല്പന നൽകി. കൊമ്പ്, പുല്ലാങ്കുഴൽ,
തംബുരു, കിന്നരം, വീണ, നാഗസ്വരം എന്നി
വയും മറ്റു സംഗീതോപകരണങ്ങളും കേൾക്കു
ന്നവരെല്ലാം നമസ്കരിക്കണമെന്നും സ്വർണ്ണവി
ഗ്രഹത്തെ ആരാധിക്കണമെന്നും അങ്ങു കല്പി
ച്ചു. 11നമസ്കരിക്കുകയും സ്വർണ്ണവിഗ്രഹത്തെ
ആരാധിക്കുകയും ചെയ്യാത്തവനെ തീച്ചൂളയി
ലേക്കെറിയുമെന്നും അങ്ങു പറഞ്ഞു. 12രാജാ
വേ, അങ്ങയെ ചെവിക്കൊള്ളാത്ത ചില യെഹൂ
ദരുണ്ട്. അങ്ങ് ആ യെഹൂദരെ ബാബിലോൺ
പ്രവിശ്യയിലെ പ്രധാന ഉദ്യോഗസ്ഥന്മാരാക്കി
യിരിക്കുകയാണ്. ശദ്രക്, മേശക്, അബേദ്നെ
ഗോ എന്നാണ് അവരുടെ പേരുകൾ. അവർ
അങ്ങയുടെ ദേവന്മാരെ ആരാധിക്കുന്നില്ല.
അവർ അങ്ങു സ്ഥാപിച്ച സ്വർണ്ണവിഗ്രഹ
ത്തിനുമുമ്പിൽ നമസ്കരിക്കുകയോ ആരാധി
ക്കുകയോ ചെയ്യുന്നില്ല.”

13നെബൂഖദ്നേസർരാജാവ് വളരെ കുപിത
നായി. അദ്ദേഹം ശദ്രക്കിനെയും മേശക്കിനെയും
അബേദ്നെഗോവിനെയും വിളിച്ചു. അങ്ങനെ
അവർ രാജാവിന്റെ മുമ്പിലേക്കാനയിക്ക
പ്പെട്ടു. 14നെബൂഖദ്നേസർ അവരോടിങ്ങനെ
പറഞ്ഞു, “ശദ്രക്, മേശക്, അബേദ്നെഗോ,
എന്റെ ദേവന്മാരെ നിങ്ങൾ ആരാധിക്കുന്നി
ല്ലെന്നതു സത്യമാണോ? ഞാൻ പ്രതിഷ്ഠിച്ച
സ്വർണ്ണവിഗ്രഹത്തിനു മുമ്പിൽ നിങ്ങൾ
നമസ്കരിക്കുകയോ അതിനെ ആരാധിക്കു
കയോ ചെയ്യുന്നില്ലെന്നതു ശരിയാണോ?
15ഇനി, കൊമ്പ്, പുല്ലാങ്കുഴൽ, കിന്നരം. തംബു
രു, വീണ, നാഗസ്വരം എന്നിവയും മറ്റു സംഗീ
തോപകരണങ്ങളും മുഴങ്ങുമ്പോൾ നിങ്ങൾ നമ
സ്കരിക്കുകയും സ്വർണ്ണവിഗ്രഹത്തെ ആരാധി
ക്കുകയും വേണം. ഞാൻ ഉണ്ടാക്കിയിരിക്കുന്ന
വിഗ്രഹത്തെ ആരാധിക്കാൻ നിങ്ങൾ തയ്യാ
റായാൽ അത് നല്ലത്. അല്ലാത്തപക്ഷം നിങ്ങൾ
വേഗം തീച്ചൂളയിലേക്കെറിയപ്പെടും. അപ്പോൾ
എന്റെ ശക്തിയിൽനിന്നും നിങ്ങളെ രക്ഷി
ക്കാൻ ഒരു ദൈവത്തിനുമാകില്ല!”

16ശദ്രക്കും മേശക്കും അബേദ്നെഗോവും
രാജാവിനോടു പറഞ്ഞു, “നെബൂഖദ്നേ സരേ,
അക്കാര്യങ്ങൾ നിന്നോടു വിവരിക്കണമെന്നു
ഞങ്ങൾക്കില്ല! 17നീ ഞങ്ങളെ തീച്ചൂളയിലേ
ക്കെറിഞ്ഞാൽ ഞങ്ങളാരാധിക്കുന്ന ദൈവ
ത്തിന് ഞങ്ങളെ രക്ഷിക്കാനാകും. അവനാഗ്ര
ഹിക്കുന്നുവെങ്കിൽ നിന്റെ ശക്തിയിൽ നിന്നും
അവനു ഞങ്ങളെ രക്ഷിക്കാനാകും. 18പക്ഷേ
ദൈവം ഞങ്ങളെ രക്ഷിക്കില്ലെന്നാകിൽപ്പോലും
രാജാവേ, ഞങ്ങൾ നിന്നെ അറിയിക്കാനാഗ്ര
ഹിക്കുന്നു, ഞങ്ങൾ നിന്റെ ദേവന്മാരെ സേവി
ക്കില്ല. നീ പ്രതിഷ്ഠിച്ചിരിക്കുന്ന സ്വർണ്ണ വിഗ്ര
ഹത്തെ ഞങ്ങളാരാധിക്കുകയില്ല.”

19അപ്പോൾ നെബൂഖദ്നേസർരാജാവ് വളരെ
കുപിതനായി! അയാൾ ശദ്രക്കിനെയും
മേശക്കിനെയും അബേദ്നെഗോവിനെയും
വളരെ നിന്ദയോടെ നോക്കി. തീച്ചൂള പതി
വിലും ഏഴിരട്ടി ചൂടാക്കാൻ അയാൾ ഉത്തര
വിട്ടു. 20അനന്തരം ശദ്രക്കിനെയും
മേശക്കിനെയും അബേദ്നെഗോവിനെയും കെ
ട്ടിവരിയാൻ നെബൂഖദ് നേസർ കരുത്തരായ
ഭടന്മാരിൽ ചിലരോടു കല്പിച്ചു. ശദ്രക്കിനെയും
മേശക്കിനെയും അബേദ്നെഗോവിനെയും
ചൂളയിലേക്കെറിയാൻ രാജാവ് ഭടന്മാരോടു
കല്പിച്ചു.

21അതിനാൽ ശദ്രക്കിനെയും മേശക്കിനെയും
അബേദ്നെഗോവിനെയും പിടിച്ചുകെട്ടി
തീച്ചൂളയിലേക്കെറിഞ്ഞു. അവർ കാൽച്ചട്ടയും
മേലങ്കിയും തൊപ്പിയും മറ്റു വസ്ത്രങ്ങളും ധരി
ച്ചിരുന്നു. 22കല്പനയിടു മ്പോൾ രാജാവ് വളരെ
കുപിതനായിരുന്നതിനാൽ അവർ തീച്ചൂള
വേഗം ചൂടാക്കി! ചൂളയിലുള്ള ആ അഗ്നിന
ന്നാള നുങ്ങൾ ശക്തരായ ഭടന്മാരെ ദഹിപ്പിച്ചു
കള നുഞ്ഞു. ശദ്രക്കിനെയും മേശക്കിനെയും
അബേനുദനുനെ ഗോവിനെയും എറിയാൻ
തീയുടെ അടുത്തു ചെന്നപ്പോഴാണവർ കൊല്ല
പ്പെട്ടത്. 23ശദ്രക്കും മേശക്കും അബേദ്നെ
ഗോവും തീയിലേക്കു വീണു. അവരെ മുറുക്കി
ക്കെട്ടിയിരുന്നു.

24അപ്പോൾ നെബൂഖദ്നേസർരാജാവ് ചാടി
യെണീറ്റു. അത്ഭുതത്തോടെ അയാൾ തന്റെ
ഉപദേഷ്ടാക്കളോടു ചോദിച്ചു, “നമ്മൾ മൂന്നു
പേരെയല്ലേ കെട്ടി വരിഞ്ഞു തീയിലേക്കി
ട്ടുള്ളൂ!”

ഉപദേശകന്മാർ പറഞ്ഞു, “അതേ, രാജാവേ!”
25രാജാവു പറഞ്ഞു, “നോക്കൂ! തീയ്ക്കുള്ളിൽ
നാലു പേർ ചുറ്റിനടക്കുന്നതു ഞാൻ കാണുന്നു.
അവർ കെട്ടഴിഞ്ഞാണു നടക്കുന്നത്. അവർക്കു
പൊള്ളിയിട്ടുമില്ല. നാലാമൻ ഒരു ദൂതനെപ്പോ
ലെയും കാണപ്പെടുന്നു!”

26അനന്തരം നെബൂഖദ്നേസർ തീച്ചൂളയുടെ
വാതിൽക്കൽ ചെന്നു. അയാൾ ഉറക്കെ വിളിച്ചു,
“ശദ്രക്, മേശക്, അബേദ് നെഗോ പുറത്തു
വരൂ! അത്യുന്നത ദൈവത്തിന്റെ ദാസ
ന്മാരേ, പുറത്തുവരൂ!”

അതിനാൽ ശദ്രക്കും മേശക്കും അബേദ് നെ
ഗോനുവും തീയിൽനിന്നും പുറത്തുവന്നു.
27അവർ പുറത്തേക്കു വന്നപ്പോൾ ദേശാധികാ
രികളും പ്രാദേശികാധികാരികളും അധികാരി
കളനും രാജാവിന്റെ ഉപദേശകന്മാരും
അവിടെ തിങ്ങിക്കൂടി. ശദ്രക്കിനെയും മേശക്കി
നെയും അബേദ്നെഗോവിനെയും തീ പൊള്ളി
ച്ചിട്ടേയില്ലെന്നവർക്കു കാണാൻ കഴിഞ്ഞു.
അവരുടെ മുടി കരിഞ്ഞിട്ടില്ല. മേലങ്കി കത്തി
യിട്ടില്ല. തീയിൽ ആയിരുന്നതിന്റെ മണം
പോലുമില്ല അവർക്ക്.

28അപ്പോൾ നെബൂഖദ്നേസർ പറഞ്ഞു,
“ശദ്രക്കിന്റെയും മേശക്കിന്റെയും അബേദ്
നെഗോവിന്റെയും ദൈവത്തെ സ്തുതി ക്കുക.
അവരുടെ ദൈവം തന്റെ ദൂതനെ അയച്ച്
തന്റെ ദാസന്മാരെ തീച്ചൂളയിൽനിന്നും രക്ഷി
ച്ചിരിക്കുന്നു! ഇവർ മൂവരും സ്വന്തം ദൈവത്തെ
വിശ്വസിച്ചു. അവർ എന്റെ കല്പന അനുസരി
ക്കാൻ വിസമ്മതിക്കുകയും അന്യദേവനെ ആരാ
ധിക്കുകയോ സേവിക്കുകയോ ചെയ്യുന്നതിനേ
ക്കാൾ മരിക്കാനിഷ്ടപ്പെടുകയും ചെയ്തിരുന്നു.
29അതിനാൽ ഞാനിപ്പോൾ ഈ നിയമമുണ്ടാ
ക്കുന്നു: ശദ്രക്കിന്റെയും മേശക്കിന്റെയും
അബേദ്നെഗോവിന്റെയും ദൈവത്തിനെതി
രെ സംസാരിക്കുന്ന ഏതു രാജ്യക്കാരനും ഏതു
ഭാഷക്കാരനും കഷണങ്ങളാക്കപ്പെടും. അവന്റെ
വസതി ഒരു ചാരക്കൂമ്പാരമാകുംവരെ കത്തിക്ക
പ്പെടുകയും ചെയ്യും. മറ്റൊരു ദൈവത്തിനും
തന്റെ ജനത്തെ ഇപ്രകാരം രക്ഷിക്കാനാവില്ല.”
30അനന്തരം രാജാവ് ശദ്രക്കിനും മേശക്കിനും
അബേദ്നെഗോവിനും കൂടുതൽ പ്രധാന

ജോലികൾ ബാബിലോൺപ്രവിശ്യയിൽ
നൽകി.

## മരത്തെപ്പറ്റിയുള്ള നെബൂഖദ്നേസരിൻെറ സ്വപ്നം

4 നെബൂഖദ്നേസർരാജാവ് വിവിധ
രാഷ്ട്രങ്ങളും അന്യഭാഷക്കാരുമായി ലോക
ത്തെമ്പാടും വസിക്കുന്നവർക്ക് ഈ കത്ത്
അയച്ചു.
ആശംസകൾ:
2അത്യുന്നതനായ ദൈവം എനിക്കായി
ചെയ്ത വീര്യപ്രവൃത്തികളും അത്ഭുതങ്ങളും
നിങ്ങളോടു പറയാൻ എനിക്കു സന്തോഷ
മുണ്ട്.
3അത്ഭുതപ്പെടുത്തുന്ന വീര്യപ്രവൃത്തികൾ
ദൈവം ചെയ്തിരിക്കുന്നു! ശക്തമായ വീര്യപ്ര
വൃത്തികൾ ദൈവം ചെയ്തിരിക്കുന്നു! ദൈവ
ത്തിൻെറ രാജ്യം നിത്യമായി തുടരുന്നു; ദൈവ
ത്തിൻെറ ഭരണം എല്ലാ തലമുറകൾക്കും തുടരും.
4ഞാൻ, നെബൂഖദ്നേസർ, എൻെറ കൊട്ടാര
ത്തിലായിരുന്നു. ഞാൻ സന്തുഷ്ടനും വിജയി
യുമായിരുന്നു. 5എന്നെ ഭയപ്പെടുത്തിയ ഒരു
സ്വപ്നം ഞാൻ കണ്ടു. ഞാൻ കിടക്കയിൽ
കിടക്കുകയായിരുന്നു. അപ്പോൾ മനസ്സിൽ
ഞാൻ ചിത്രങ്ങളും ദർശനങ്ങളും കണ്ടു. അക്കാ
ര്യങ്ങളെന്നെ വളരെ ഭയപ്പെടുത്തി. 6അതി
നാൽ, ബാബിലോണിലെ സകലജ്ഞാനിക
ളെയും എൻെറയടുക്കൽ കൊണ്ടുവരാൻ ഞാൻ
കല്പിച്ചു. എന്തിന്? എൻെറ സ്വപ്നത്തിൻെറ
അർത്ഥം എന്തെന്ന് എനിക്കു പറഞ്ഞുതരുന്ന
തിന്. 7മായാജാലക്കാരും കൽദയരും വന്നപ്പോൾ
അവരോടു ഞാൻ സ്വപ്നത്തെപ്പറ്റി പറഞ്ഞു.
പക്ഷെ അതിൻെറ അർത്ഥമെന്തെന്നു പറയാൻ
അവർക്കായില്ല. 8അവസാനം ദാനീയേൽ
എൻെറയടുക്കൽ വന്നു. (ദാനീയേലിന് എൻെറ
ദൈവത്തിൻെറ ബഹുമാനാർത്ഥം ബേൽത്ത്ശ
സ്സർ എന്നു ഞാൻ പേരു നൽകുകയുണ്ടായി.
വിശുദ്ധദൈവങ്ങളുടെ ആത്മാവ് അവനോടു
കൂടെയുണ്ട്.) എൻെറ സ്വപ്നത്തെപ്പറ്റി ഞാൻ
ദാനീയേലിനോടു പറഞ്ഞു. 9ഞാൻ പറഞ്ഞു,
“ബേൽത്ത്ശസ്സർ, സകലമായാജാലക്കാരിലും
സമർത്ഥൻ നീയാണ്. വിശുദ്ധദൈവങ്ങളുടെ
ആത്മാവു നിന്നിലുണ്ടെന്നു ഞാനറിയുന്നു.
നിനക്കു മനസ്സിലാക്കാൻ കഴിയാത്ത ഒരു
രഹസ്യവുമില്ലെന്നു എനിക്കറിയാം. ഞാൻ
സ്വപ്നം കണ്ടതിതാണ്. അതിന് അർത്ഥമെ
ന്താണെന്നു പറയുക. 10കിടക്കയിൽ ശയിക്കു
മ്പോൾ എനിക്കുണ്ടായ ദർശനങ്ങൾ ഇവയാകു
ന്നു. ഞാൻ നോക്കിയപ്പോൾ ഭൂമദ്ധ്യത്തിലായി
ഒരു മരം നിൽക്കുന്നതു കണ്ടു. മരം വളരെ ഉയ
രമുള്ളതായിരുന്നു. 11മരം കരുത്തോടെ വലു
തായി വളർന്നു. മരത്തിൻെറ മുകളറ്റം ആകാ
ശത്തു മുട്ടി. ഭൂമിയിലെവിടെനിന്നും അതു
കാണാനാകുമായിരുന്നു. 12മരത്തിൻെറ ഇലകൾ
മനോഹരങ്ങളായിരുന്നു. അതിന്മേൽ ധാരാളം
നല്ല പഴങ്ങളുണ്ടായിരുന്നു. അതിൽ എല്ലാവർ
ക്കുമായി നിറയെ പഴങ്ങളുണ്ടായിരുന്നു. മര
ത്തിൻെറ തണലിൽ കാട്ടുമൃഗങ്ങൾ അഭയം
തേടി. ശിഖരങ്ങളിൽ കിളികൾ കൂടുകൂട്ടി.
ഓരോ മൃഗവും അതിൽനിന്നു ഭക്ഷിച്ചു.
13കിടക്കയിൽ കിടന്നുകൊണ്ട് ഞാൻ ദർശന
ത്തിലെ ആ കാര്യങ്ങൾ കാണുകയായിരുന്നു.
പിന്നെ ഒരു വിശുദ്ധദൂതൻ സ്വർഗ്ഗത്തിൽ
നിന്നിറങ്ങി വരുന്നതു ഞാൻ കണ്ടു. 14അവൻ
വളരെ ഉച്ചത്തിൽ സംസാരിച്ചു. അവൻ പറ
ഞ്ഞു, ‘മരം മുറിച്ചിടുക, അതിൻെറ ശാഖകളും
മുറിക്കുക. ഇലകൾ കോതിക്കളയുക. പഴങ്ങൾ
ചുറ്റും വിതറുക. മരത്തിൻകീഴിലുള്ള മൃഗങ്ങൾ
ഓടിപ്പോകും. ഇതിൻെറ ശിഖരങ്ങളിലുള്ള
പക്ഷികൾ പറന്നുപോകും. 15പക്ഷേ കുറ്റിയും
വേരുകളും നിലത്തുതന്നെ നിൽക്കട്ടെ. ഇരുമ്പും
വെങ്കലവും കൊണ്ടുള്ള ഒരു പട്ട അതിനെ
ചുറ്റിയിടുക. കുറ്റിയും വേരുകളും പുല്ലു കളാൽ
പൊതിയപ്പെട്ട് അവിടെ നിൽക്കും. കാട്ടുമൃഗ
ങ്ങൾക്കും വയലിലെ ചെടികൾക്കുമിടയിൽ
അതു കഴിയും. അതു ഹിമകണങ്ങൾകൊണ്ട്
നനയും. 16അയാളധികകാലം മനുഷ്യനെപ്പോ
ലെ ചിന്തിക്കില്ല. അയാൾക്കു മൃഗത്തിൻെറ മന
സ്സു ലഭിക്കും. ഇതേ അവസ്ഥയിൽ ഏഴ് ഋതു
ക്കൾ (വർഷങ്ങൾ) കടന്നുപോകും.’
17വിശുദ്ധദൂതന്മാർ പ്രഖ്യാപിച്ചതാണ് ഈ
ശിക്ഷ. എന്തുകൊണ്ട്? ജനങ്ങളുടെ സകല
രാജ്യങ്ങളും ഭരിക്കുന്നത് അത്യുന്നതനായ
ദൈവമാണെന്ന് ഭൂമിയിലെ നിവാസികൾ
അറിയണമല്ലോ. ആ രാജ്യങ്ങളെ അവൻ തനി
ക്കിഷ്ടമുള്ള ആർക്കും നൽകുന്നു. ആ രാജ്യങ്ങൾ
ഭരിക്കാൻ ദൈവം വിനീതരെ തെരഞ്ഞെടു
ക്കുകയും ചെയ്യുന്നു!
18അതാണ് ഞാൻ, നെബൂഖദ്നേസർ
രാജാവ്, സ്വപ്നം കണ്ടത്. ഇനി ബേൽത്ത്ശ
സ്സർ(ദാനീയേൽ), ഇതിൻെറ അർത്ഥമെന്താണെ
ന്നു പറയുക. എൻെറ രാജ്യത്തെ ജ്ഞാനികൾ
ക്കൊന്നും ആ സ്വപ്നത്തിൻെറ അർത്ഥം പറ
ഞ്ഞു തരാൻ കഴിഞ്ഞില്ല. പക്ഷേ ബേൽത്ത്ശ
സ്സർ, വിശുദ്ധദൈവങ്ങളുടെ ആത്മാവു നിന്നി
ലുള്ളതിനാൽ നിനക്കു ആ സ്വപ്നം വ്യാഖ്യാ
നിക്കാൻ കഴിയും.

19അപ്പോൾ ബേൽത്ത്ശസ്സർ എന്നും പേരുള്ള
ദാനീയേൽ ഒരു മണിക്കൂറോളം ശാന്തനായി
രുന്നു. ചിന്തിച്ച കാര്യങ്ങൾ അവനെ പരിഭ്രമി
പ്പിച്ചിരുന്നു. അതിനാൽ രാജാവു പറഞ്ഞു,
“ബേൽത്ത്ശസ്സർ, സ്വപ്നമോ അതിൻെറ അർ
ത്ഥമോ നിന്നെ ഭയപ്പെടുത്താതിരിക്കട്ടെ.”
അപ്പോൾ ദാനീയേൽ രാജാവിനു മറുപടി
നൽകി, “എൻെറ പ്രഭോ, സ്വപ്നം അങ്ങയുടെ
ശത്രുക്കളെപ്പറ്റിയുള്ളതാണെങ്കിൽ എന്നു
ഞാനാശിക്കുന്നു. സ്വപ്നത്തിൻെറ അർത്ഥം
അങ്ങയുടെ എതിരാളികളെപ്പറ്റിയുള്ളതുമായി
രിക്കട്ടെ. 20-21സ്വപ്നത്തിൽ അങ്ങ് ഒരു മരം
കണ്ടു. മരം വലുതായും കരുത്തോടെയും ആകാ
ശംമുട്ടെ വളർന്നു. അത് ഭൂമിയിലെവിടെ നിന്നാ
ലും കാണാനാകും. അതിൻെറ ഇലകൾ മനോ
ഹരമായിരുന്നു. നിറയെ പഴങ്ങളുമുണ്ടായിരു
ന്നു അതിൽ. ആ പഴങ്ങൾ എല്ലാവർക്കും സമൃദ്ധ
മായ ആഹാരമായിത്തീർന്നു. അത് കാട്ടുമൃഗങ്ങ
ൾക്ക് അഭയസ്ഥാനമായി. ശാഖകൾ കിളിക
ൾക്കു കൂടുകൂട്ടാൻ ഒരിടമായി. അതാണ് അങ്ങു
കണ്ട മരം. 22രാജാവേ, ആ മരം അങ്ങു തന്നെയാ
കുന്നു! അങ്ങ് മഹാനും ശക്തനുമായിരിക്കുന്നു.
ആകാശം മുട്ടെ വളർന്ന ആ മരം പോലെയാ
കുന്നു അങ്ങ്. അങ്ങയുടെ ശക്തി ഭൂമിയുടെ
വിദൂരതകൾ വരെയെത്തുകയും ചെയ്യുന്നു.
23“രാജാവേ, സ്വർഗ്ഗത്തിൽ നിന്നൊരു വിശു
ദ്ധദൂതൻ ഇറങ്ങിവരുന്നത് അങ്ങു കണ്ടു. അവൻ
പറഞ്ഞു, ‘മരം മുറിച്ചിട്ടു നശിപ്പിക്കുക. കുറ്റി
യിൽ ഒരു ഓട്ടിരുമ്പുപട്ട കൊണ്ടു ചുറ്റുക.

എന്നിട്ട് കുറ്റിയും വേരും നിലത്തുപേക്ഷിക്കുക.
അതിനെ വയലിൽ പുല്ലുകൾക്കിടയിലുപേ
ക്ഷിക്കുക. അത് ഹിമകണം കൊണ്ടു നനയും.
അവൻ ഒരു കാട്ടുമൃഗത്തെപ്പോലെ കഴിയും.
അതേ അവസ്ഥയിൽ ഏഴ് ഋതുക്കൾ (വർഷ
ങ്ങൾ) കടന്നു പോകും.'
24"രാജാവേ, ഇതാണു സ്വപ്നത്തിന്റെ
അർത്ഥം. അത്യുന്നതനായ ദൈവം എന്റെ
പ്രഭുവായ രാജാവിന് ഇതൊക്കെ സംഭവിക്കു
മെന്ന് കല്പിച്ചിരിക്കുന്നു. 25നെബൂഖദ്നേസർ
രാജാവേ, അങ്ങ് മനുഷ്യരിൽനിന്ന് അകറ്റപ്പെ
ടും. അങ്ങ് കാട്ടുമൃഗങ്ങൾക്കിടയിൽ വസിക്കും.
അങ്ങ് കന്നുകാലിയെപ്പോലെ പുല്ലു തിന്നും.
അങ്ങ് ഹിമകണം കൊണ്ടു നനയുകയും
ചെയ്യും. ഏഴ് ഋതുക്കൾ (വർഷങ്ങൾ) കടന്നു
പോകുമ്പോൾ അങ്ങ് ഈ പാഠം പഠിക്കും.
അത്യുന്നതനായ ദൈവം മനുഷ്യരാജ്യങ്ങൾ ഭരി
ക്കുന്നുവെന്നു അങ്ങ് പഠിക്കും. അത്യുന്നതനായ
ദൈവം തനിക്കിഷ്ടമുള്ളവർക്ക് രാജ്യങ്ങൾ
കൊടുക്കുകയും ചെയ്യുന്നു.
26"മരത്തിന്റെ കുറ്റിയും വേരുകളും നിലത്തു
പേക്ഷിക്കണമെന്നു പറഞ്ഞതിന്റെ അർത്ഥമി
താകുന്നു. അങ്ങയുടെ രാജ്യം അങ്ങയ്ക്കു തിരി
കെ നൽകപ്പെടും. അത്യുന്നതൻ (ദൈവം) അങ്ങ
യുടെ രാജ്യം ഭരിക്കുന്നുവെന്ന് അങ്ങ് പഠിക്കു
മ്പോഴാണങ്ങനെ സംഭവിക്കുക. 27അതിനാൽ
രാജാവേ, ദയവായി എന്റെ ഉപദേശം സ്വീക
രിച്ചാലും. അങ്ങ് പാപം ചെയ്യുന്നതു നിർത്തി
നേരായതു ചെയ്യുക. തിന്മകൾ ചെയ്യുന്നതു
നിർത്തുക. പാവങ്ങളോടു ദയ കാട്ടുക.
അപ്പോൾ അങ്ങ് വിജയിയായി തുടർന്നേക്കാം."

28നെബൂഖദ്നേസർരാജാവിന് അതെല്ലാം
സംഭവിച്ചു. 29-30സ്വപ്നത്തിനു പന്ത്രണ്ടു മാസ
ങ്ങൾക്കു ശേഷം നെബൂഖദ്നേസർ ബാബിലോ
ണിലെ തന്റെ കൊട്ടാരത്തിന്റെ മട്ടുപ്പാവി
ലൂടെ ഉലാത്തുകയായിരുന്നു. മട്ടുപ്പാവിൽവച്ച്
രാജാവു പറഞ്ഞു, "ബാബിലോണിനെ നോ
ക്കുക! ഞാൻ ഈ മഹാനഗരം പണിതു. ഇതെ
ന്റെ കൊട്ടാരമാകുന്നു! എന്റെ ശക്തികൊണ്ടാ
ണ് ഞാൻ ഈ മഹത്തായ സ്ഥലം പണിതീർ
ത്തത്. എന്റെ മഹത്വം കാണിക്കുന്നതിനാണ്
ഞാൻ ഈ സ്ഥലം പടുത്തുയർത്തിയത്!"
31ഈ വാക്കുകൾ അവന്റെ വായിലിരിക്കു
മ്പോൾത്തന്നെ സ്വർഗ്ഗത്തിൽ നിന്നൊരുശബ്ദം
വന്നു. ശബ്ദം പറഞ്ഞു, "നെബൂഖദ്നേസർ
രാജാവേ, ഇതെല്ലാം നിനക്കു സംഭവിക്കും. രാജാ
വെന്ന നിലയിലുള്ള നിന്റെ ശക്തി എടുക്ക
പ്പെട്ടിരിക്കുന്നു. 32നീ മനുഷ്യരിൽനിന്നും ഓടിക്ക
പ്പെടും. നീ കാട്ടുമൃഗങ്ങൾക്കൊപ്പം വസിക്കും.
പശുവിനെപ്പോലെ നീ പുല്ലു തിന്നും. നീ
നിന്റെ പാഠം പഠിക്കും മുമ്പ് ഏഴ് ഋതുക്കൾ
(വർഷങ്ങൾ) കടന്നുപോകും. അപ്പോൾ അത്യു
ന്നതദൈവം മനുഷ്യരുടെ രാജ്യങ്ങളെ ഭരിക്കുന്നു
വെന്ന് നീ പഠിക്കും. അത്യുന്നതനായ ദൈവം
രാജ്യങ്ങൾ തനിക്കിഷ്ടമുള്ളവർക്കു നൽകുക
യും ചെയ്യുന്നു."
33ഉടനടി അതെല്ലാം സംഭവിച്ചു. നെബൂഖദ്
നേസർ മനുഷ്യർക്കിടയിൽനിന്നും ഓടിക്കപ്പെ
ട്ടു. അവൻ പശുവിനെപ്പോലെ പുല്ലു തിന്നാൻ
തുടങ്ങി. ഹിമകണങ്ങളാൽ അവൻ നനഞ്ഞു.
കഴുകന്റെ തൂവലുകൾ പോലെ അവന്റെ
തലമുടി വളർന്നു. അയാളുടെ നഖങ്ങൾ പക്ഷി
യുടേതുപോലെ വളർന്നു. 34പിന്നെ ആ സമയ
ത്തിന്റെ അവസാനം ഞാൻ, നെബൂഖദ്
നേസർ, മുകളിൽ സ്വർഗ്ഗത്തിലേക്കു നോക്കി.
എന്റെ മനസ്സുവീണ്ടും ശരിയാകുകയും
ചെയ്തു. പിന്നെ ഞാൻ അത്യുന്നതനായ ദൈ
വത്തെ സ്തുതിച്ചു. നിത്യമായി ജീവിക്കുന്ന
അവനു ഞാൻ ആദരവും തേജസ്സും നൽകി.
ദൈവം എന്നെന്നേക്കും ഭരിക്കുന്നു! എല്ലാ
തലമുറകളിലേക്കും അവന്റെ രാജ്യം തുടരുന്നു.
35ഭൂമിയിലെ മനുഷ്യരെല്ലാം സത്യമായും
പ്രമാണികളല്ല. സ്വർഗ്ഗീയശക്തികളോടും ഭൂമി
യിലെ മനുഷ്യരോടും ദൈവം തനിക്കിഷ്ടമു
ള്ളതു ചെയ്യുന്നു. അവന്റെ ശക്തമായ കര
ങ്ങളെ തടയാൻ ആർക്കുമാവില്ല! അവന്റെ
പ്രവൃത്തികളെ ആർക്കും ചോദ്യം ചെയ്യാനാ
വില്ല!

36അതിനാൽ ദൈവം അപ്പോൾ എനിക്കു
സ്വബുദ്ധി തിരിച്ചുതന്നു. രാജാവെന്നനില
യിലുള്ള എന്റെ പ്രതാപവും ശക്തിയും
അവൻ തിരിച്ചുതന്നു. എന്റെ ഉപദേഷ്ടാ
ക്കളും രാജകീയപ്രഭുക്കന്മാരും വീണ്ടും
എന്റെ ഉപദേശം തേടാൻ തുടങ്ങി. ഞാൻ
വീണ്ടും രാജാവായി. ഞാൻ പണ്ടത്തെക്കാ
ളും ശ്രേഷ്ഠനും ശക്തനുമായിത്തീരുകയും
ചെയ്തു. 37ഇപ്പോൾ ഞാൻ, നെബൂഖദ്നേ
സർ, സ്വർഗ്ഗത്തിലെ രാജാവിന് സ്തോത്ര
വും ആദരവും തേജസ്സും നൽകി. അവൻ
ചെയ്യുന്നതെല്ലാം ശരി. അവനെപ്പോഴും
നീതിമാൻ. അഹങ്കാരികളെ വിനീതരാ
ക്കാൻ പോന്നവൻ!

### ചുമരെഴുത്ത്

5 ബേൽശസ്സർരാജാവ് തന്റെ ആയിരം ഉദ്യോ
ഗസ്ഥന്മാർക്കായി ഒരു വലിയ വിരുന്നു
നൽകി. രാജാവ് അവരോടൊപ്പം വീഞ്ഞു കുടി
ക്കുകയായിരുന്നു. 2ബേൽശസ്സർ വീഞ്ഞു കുടി
ച്ചുകൊണ്ടിരിക്കവേ തന്റെ ദാസന്മാരോടു
സ്വർണ്ണ-വെള്ളിക്കോപ്പകൾ കൊണ്ടുവരാൻ
കല്പിച്ചു. അയാളുടെ പിതാവ് നെബൂഖദ്നേ
സർ യെരൂശലേമിലെ ആലയത്തിൽനിന്നും
കൊണ്ടുവന്ന കോപ്പകളാണിവ. തന്റെ പ്രഭുജ
നങ്ങളും ഭാര്യമാരും അടിമപ്പെണ്ണുങ്ങളും ആ
കോപ്പയിൽനിന്നും കുടിക്കണമെന്ന് ബേൽശസ്സ
ർരാജാവ് ആഗ്രഹിച്ചു. 3അതിനാലവർ യെരൂശ
ലേമിലെ ദേവാലയത്തിൽനിന്നും എടുത്തി
രുന്ന സ്വർണ്ണക്കോപ്പകൾ കൊണ്ടുവന്നു. രാജാ
വും ഭാര്യമാരും ഉദ്യോഗസ്ഥന്മാരും അടിമപ്പെ
ണ്ണുങ്ങളും അവയിൽനിന്നും കുടിച്ചു. 4കുടിച്ചു
കൊണ്ടിരിക്കവേ അവർ തങ്ങളുടെ വ്യാജദൈ
വങ്ങളെ സ്തുതിക്കുന്നുമുണ്ടായിരുന്നു. ആ ദേവ
ന്മാർക്ക് അവർ സ്തോത്രങ്ങൾ നൽകി. ആ
ദേവന്മാരാകട്ടെ, സ്വർണ്ണവും വെള്ളിയും ഓടും
ഇരുമ്പും തടിയും കല്ലും കൈക്കൊണ്ടു നിർമ്മി
ക്കപ്പെട്ട വെറുംപ്രതിമകളായിരുന്നു.
5അപ്പോൾ പെട്ടെന്ന് ഒരാളുടെ കൈപ്രത്യ
ക്ഷമായി ചുമരിൽ എഴുതാൻ തുടങ്ങി. വിരലു
കൾ മതിലിന്റെ കുമ്മായക്കൂട്ടിൽ കോറിയിട്ടു.
രാജകൊട്ടാരത്തിൽ വിളക്കുകാലിനു സമീപ
മുള്ള ചുമരിലാണ് കൈ എഴുതിയത്. എഴുതി
ക്കൊണ്ടിരുന്ന കൈ രാജാവ് കാണുന്നുണ്ടായി
രുന്നു.
6ബേൽശസ്സർരാജാവ് വല്ലാതെ ഭയന്നു. അയാ
ളുടെ മുഖം വിളറിവെളുക്കുകയും ഭയംകൊണ്ട്
മുട്ടുകൾ കൂട്ടിയിടിക്കുകയും ചെയ്തു. കാലു

കൾ ദുർബലമായതിനാലവന് എഴുന്നേറ്റ് നിൽ
ക്കാൻകൂടി കഴിഞ്ഞില്ല. **7**രാജാവ് മായാജാലക്കാ
രെയും കൽദയരെയും തൻെറയടുത്തേക്കു
കൊണ്ടുവരാൻ കൽപ്പിച്ചു. ഈ ജ്ഞാനികളോട
യാൾ പറഞ്ഞു, "ഈ എഴുത്തുവായിച്ച് അതി
ൻെറ അർത്ഥം പറഞ്ഞുതരുന്ന ആർക്കും
ഞാനൊരു സമ്മാനം തരും. അയാൾക്കു ഞാൻ
ഊത വസ്ത്രങ്ങൾ നൽകും. അവൻെറ കഴു
ത്തിൽ ഞാനൊരു മാലയണിയിക്കും. അവനെ
ഞാൻ രാജ്യത്തിലെ മൂന്നാമത്തെ ഉന്നതഭരണാ
ധിപനാക്കും."

**8**അതിനാൽ രാജാവിൻെറ ജ്ഞാനികളെല്ലാം
വന്നു. പക്ഷേ എഴുതിയിരിക്കുന്നതു വായി
ക്കാൻ അവർക്കായില്ല. അതിൻെറ അർത്ഥം
അവർക്കു മനസ്സിലായില്ല. **9**ബേൽശസ്സർരാജാ
വിൻെറ ഉദ്യോഗസ്ഥന്മാർ പരിഭ്രമിച്ചു. രാജാ
വാകട്ടെ കൂടുതൽ ഭയചകിതനും വ്യാകുലനു
മായി. അയാളുടെ മുഖം ഭയന്നു വിളറിയിരുന്നു.

**10**അനന്തരം രാജാവിൻെറ അമ്മ ആ വിരുന്നു
നടക്കുന്നിടത്തേക്കു വന്നു. രാജാവിൻെറയും
രാജകീയ ഉദ്യോഗസ്ഥന്മാരുടെയും ശബ്ദങ്ങൾ
അവൾ കേട്ടു. അവൾ പറഞ്ഞു, "രാജാവ്
നീണാൾ വാഴട്ടെ! ഭയപ്പെടരുത്! നിൻെറ മുഖം
ഭയം കൊണ്ട് ഇങ്ങനെ വിളറാതിരിക്കട്ടെ! **11**വി
ശുദ്ധ ദൈവങ്ങളുടെ ആത്മാക്കളുള്ള ഒരാൾ
നിൻെറ രാജ്യത്തുണ്ട്. രഹസ്യങ്ങളറിയാൻ തനി
ക്കാവുമെന്ന് അയാൾ നിൻെറ പിതാവിൻെറ
കാലത്തു തന്നെ തെളിയിച്ചിട്ടുണ്ട്. താൻ വളരെ
സമർത്ഥനും വിവേകിയുമാണെന്ന് അവൻ
കാണിച്ചു. ഇക്കാര്യങ്ങളിൽ താൻ ദേവന്മാരെ
പ്പോലെയാണെന്ന് അവൻ കാണിച്ചു. നിൻെറ
പിതാമഹൻ നെബൂഖദ്നേസർരാജാവ് അയാ
ളെ സകല ജ്ഞാനികളുടെയും ചുമതലക്കാര
നാക്കി. മായാജാലക്കാരെയും കൽദയരെയും
അവൻ ഭരിച്ചു. **12**ഞാൻ പറഞ്ഞുവരുന്നയാ
ളുടെ പേര് ദാനീയേൽ എന്നാകുന്നു. രാജാവ്
അവന് ബേൽത്ത്ശസ്സർ എന്നു പേരു നൽകി.
ബേൽത്ത്ശസ്സർ അതിസമർത്ഥനും എല്ലാം
അറിയാവുന്നവനുമാകുന്നു. അവന് സ്വപ്ന
ങ്ങൾ വ്യാഖ്യാനിക്കാം, രഹസ്യങ്ങൾ വിശദീക
രിക്കാം, കഠിനപ്രശ്നങ്ങൾക്കുത്തരം കാണാം.
ദാനീയേലിനെ വിളിക്കുക. ചുവരെഴുത്തിൻെറ
അർത്ഥം അവൻ പറഞ്ഞുതരും."

**13**അതിനാലവർ ദാനീയേലിനെ രാജാവി
ൻെറയടുത്തേക്കു കൊണ്ടുവന്നു. രാജാവ് ദാനീ
യേലിനോടു പറഞ്ഞു, "യെഹൂദയിൽനിന്നും
എൻെറ പിതാവ് പ്രവാസികളിലൊരുവനായി
പിടിച്ചു കൊണ്ടുവന്ന നിൻെറ പേര് ദാനീ
യേൽ എന്നല്ലേ? **14**നിന്നിൽ ദേവന്മാരുടെ
ആത്മാക്കളുണ്ടെന്ന് ഞാൻ കേട്ടിരിക്കുന്നു. നീ
രഹസ്യങ്ങളറിയുന്നവനെന്നും അതിസമർത്ഥ
നും വലിയ ജ്ഞാനിയുമാണെന്നും ഞാൻ കേട്ടി
രിക്കുന്നു. **15**ഈ ചുവരെഴുത്തു വായിക്കാൻ
ജ്ഞാനികളെയും മായാജാലക്കാരെയും വരു
ത്തിയിരുന്നു. ഈ ചുവരെഴുത്തിൻെറ അർത്ഥം
വിശദമാക്കാൻ ഞാനവരോടാവശ്യപ്പെട്ടു.
പക്ഷേ ഈ ചുവരെഴുത്ത് വിശദീകരിക്കാൻ
അവർക്കു കഴിഞ്ഞില്ല. **16**നിന്നെപ്പറ്റി ഞാൻ
കേട്ടിരിക്കുന്നു. കാര്യങ്ങൾ വ്യാഖ്യാനിക്കാനും
കഠിനമായ പ്രശ്നങ്ങൾക്ക് ഉത്തരം കണ്ടെത്താ
നും നിനക്കാകുമെന്ന് ഞാൻ കേട്ടിട്ടുണ്ട്. ഈ
ചുവരിലെഴുതിയിരിക്കുന്നത് എനിക്കുവേണ്ടി
വായിച്ചു വ്യാഖ്യാനിച്ചു തന്നാൽ നിനക്കായി
ഞാൻ ചെയ്യുന്നത് ഇതൊക്കെയായിരിക്കും:
നിനക്കു ഞാൻ ഊതവസ്ത്രങ്ങൾ തരികയും
കഴുത്തിൽ സ്വർണ്ണമാല അണിയിക്കുകയും
ചെയ്യും. പിന്നെ നീ ഈ രാജ്യത്തെ മൂന്നാമത്തെ
ഉന്നതാധികാരിയുമാകും."

**17**അപ്പോൾ രാജാവിനു ദാനീയേൽ മറുപടി
നൽകി. ദാനീയേൽ പറഞ്ഞു, "ബേൽശസ്സർരാ
ജാവേ, സമ്മാനങ്ങളൊക്കെ അങ്ങു വച്ചുകൊ
ള്ളുക, അല്ലെങ്കിൽ മറ്റാർക്കെങ്കിലും കൊടുത്തു
കൊള്ളുക. പക്ഷേ, അങ്ങയ്ക്കായി ചുവരെഴു
ത്തു ഞാൻ വായിക്കാം. അതിൻെറ അർത്ഥമെ
ന്തെന്നു വിശദീകരിക്കുകയും ചെയ്യാം.

**18**"രാജാവേ, അത്യുന്നതനായ ദൈവം അങ്ങ
യുടെ പിതാമഹൻ നെബൂഖദ്നേസരിനെ
വളരെ മഹാനും ശക്തനുമായ രാജാവാക്കി. ദൈ
വം അദ്ദേഹത്തെ വളരെ പ്രമാണിയാക്കി. **19**നിര
വധി രാജ്യക്കാരും നിരവധി ഭാഷക്കാരും നെബൂ
ഖദ്നേസരിനെ വല്ലാതെ ഭയപ്പെട്ടിരുന്നു.
എന്തുകൊണ്ടെന്നാൽ അത്യുന്നതനായ ദൈവം
അദ്ദേഹത്തെ വളരെ പ്രമാണിയായ രാജാവാ
ക്കി. നെബൂഖദ്നേസരിന് ആരെങ്കിലും മരിക്ക
ണമെന്ന് തോന്നിയാൽ അയാളവനെ വധിക്കു
കയും ഒരുവൻ ജീവിക്കണമെന്നു തോന്നിയാൽ
അവനെ അയാളതിനനുവദിക്കുകയും ചെയ്തി
രുന്നു. പ്രമാണികളാകേണ്ടവരെ അദ്ദേഹം പ്രമാ
ണിയാക്കിയിരുന്നു. പ്രമാണികളല്ലാതാകേണ്ട
വരെ അദ്ദേഹം അങ്ങനെയുമാക്കിയിരുന്നു.

**20**"എന്നാൽ നെബൂഖദ്നേസർ അഹങ്കാരി
യും കഠിനഹൃദയനുമായിത്തീർന്നു. അതിനാൽ
അദ്ദേഹത്തിൻെറ ശക്തി അദ്ദേഹത്തിൽനിന്നും
എടുക്കപ്പെട്ടു. അദ്ദേഹത്തിൻെറ രാജസിംഹാസ
നം എടുത്തുമാറ്റപ്പെടുകയും മഹത്വം കുറയ്ക്ക
പ്പെടുകയും ചെയ്തു. **21**അനന്തരം നെബൂഖ
ദ്നേസർ മനുഷ്യർക്കിടയിൽനിന്നും ഓടിക്ക
പ്പെട്ടു. അദ്ദേഹത്തിൻെറ മനസ്സ് മൃഗങ്ങളുടേതു
പോലെയായി. അദ്ദേഹം കാട്ടുകഴുതകൾക്കൊ
പ്പം കഴിയുകയും പശുവിനെപ്പോലെ പുല്ലു
തിന്നുകയും ചെയ്തു. അദ്ദേഹം മഞ്ഞു കൊണ്ടു
നനഞ്ഞു. അദ്ദേഹം തൻെറ പാഠം പഠിക്കുംവരെ
ഇതൊക്കെ സംഭവിച്ചു. പിന്നെ, സർവ്വശക്ത
നായ ദൈവമാണ് മനുഷ്യരുടെ രാജ്യത്തെ ഭരി
ക്കുന്നതെന്ന് അദ്ദേഹം പഠിച്ചു. അത്യുന്നതനായ
ദൈവം തനിക്കിഷ്ടമുള്ളവരെ രാജ്യഭരണം
ഏല്പിക്കുകയും ചെയ്യുന്നു.

**22**"എന്നാൽ ബേൽശസ്സർ, നിനക്കിക്കാര്യ
ങ്ങൾ അറിയുകയും ചെയ്യാം! നീ നെബൂഖദ്നേ
സരിൻെറ ചെറുമകനാകുന്നു. എന്നിട്ടും നീ
വിനീതനായിട്ടില്ല. **23**ഇല്ല, നീ വിനീതനായിട്ടേ
യില്ല. പകരം നീ സ്വർഗ്ഗസ്ഥനായ യഹോവ
യ്ക്കെതിരെ തിരിഞ്ഞു. യഹോവയുടെ ആലയ
ത്തിലെ പാനപാത്രങ്ങൾ കൊണ്ടുവരാൻ നീ
കല്പിച്ചു. പിന്നെ, നീയും നിൻെറ രാജകീയ
ഉദ്യോഗസ്ഥന്മാരും നിൻെറ ഭാര്യമാരും ദാസിമാ
രും ആ കോപ്പകളിൽനിന്നും കുടിച്ചു. സ്വർണ്ണം,
വെള്ളി, വെങ്കലം, ഇരുമ്പ്, തടി, കല്ല് എന്നിവ
കൊണ്ടുള്ള ദേവന്മാരെ നീ സ്തുതിച്ചു. അവ
യഥാർത്ഥ ദൈവങ്ങളല്ല. അവർക്കു കാണാനാ
വില്ല, കേൾക്കാനാവില്ല, ഒന്നും മനസ്സിലാവുക
യുമില്ല. നിൻെറ ജീവിതത്തിന്മേലും നിൻെറ
സകലപ്രവൃത്തികളിന്മേലും അധികാരമുള്ള
ദൈവത്തെ നീ ആദരിക്കുന്നില്ല. **24**അങ്ങനെ,
അതിനാൽ, ദൈവം ആ കൈയെ ചുമരിലെഴു
താനയച്ചു. **25**ചുവരിലെഴുതിയിരിക്കുന്ന വാക്കു
കൾ ഇവയാകുന്നു:

മെനേ, മെനേ, തെക്കേൽ, ഊഫർസീൻ.
26“ഈ വാക്കുകളുടെ അർത്ഥം ഇതാകുന്നു:
മെനേ:
നിൻെറ രാജ്യം അവസാനിക്കുംവരെയുള്ള
ദിനങ്ങൾ ദൈവം എണ്ണിയിരിക്കുന്നു.
27തെക്കേൽ:
നീ തുലാസ്സിൽ തൂക്കപ്പെട്ടിരിക്കുന്നു, നീ
പോരാത്തവനെന്നു കണ്ടിരിക്കുന്നു.
28ഊഫർസീൻ:
നിൻെറ രാജ്യം നിന്നിൽ നിന്നെടുക്കപ്പെട്ടു
കൊണ്ടിരിക്കുന്നു. അത് മേദ്യർക്കും പാർസികൾ
ക്കുമിടയിൽ വീതിക്കപ്പെടും.”
29അപ്പോൾ ദാനീയേൽ ഊതവസ്ത്രം ധരി
ക്കാൻ ബേൽശസ്സർ കല്പിച്ചു. അവൻെറ കഴു
ത്തിൽ സ്വർണ്ണമാലയിടുകയും രാജ്യത്തെ ഉയ
ർന്ന മൂന്നാം അധികാരിയെന്നു പ്രഖ്യാപിക്കുക
യും ചെയ്തു. 30അതേ രാത്രി, ബാബിലോണു
കാരുടെ രാജാവ് ബേൽശസ്സർ വധിക്കപ്പെട്ടു.
31മേദ്യനായ ദാര്യാവേശ് പുതിയ രാജാവായി.
ദാര്യാവേശിന് അറുപത്തിരണ്ടോളം വയസ്സു
ണ്ടായിരുന്നു.

## ദാനീയേലും സിംഹങ്ങളും

6 തൻെറ രാജ്യം മുഴുവൻ ഭരിക്കുന്നതിന് നൂറ്റി
യിരുപതു പാർസി ഉദ്യോഗസ്ഥരെ തെര
ഞ്ഞെടുക്കുകയെന്നത് നല്ലൊരാശയമായിരിക്കു
മെന്ന് ദാര്യാവേശ് കരുതി. 2അദ്ദേഹം ആ നൂറ്റി
യിരുപത് ഉദ്യോഗസ്ഥർക്കുമേൽ ഭരണം നട
ത്താൻ മൂന്നു പേരെയും തെരഞ്ഞെടുത്തു. ദാനീ
യേൽ ആ മൂന്നുമേൽനോട്ടക്കാരിലൊരുവനായി
രുന്നു. ആരും തന്നെ വഞ്ചിക്കാതിരിക്കുന്നതിനും
തൻെറ രാജ്യത്ത് തനിക്കൊന്നും നഷ്ടപ്പെടാതി
രിക്കുന്നതിനുമാണ് ഈ മൂന്നുപേരെ രാജാവ്
നിയോഗിച്ചത്. 3താൻ മറ്റു മേൽനോട്ടക്കാരെ
ക്കാൾ ഭേദമാണെന്ന് ദാനീയേൽ സ്വയം തെളി
യിച്ചു. തൻെറ സൽസ്വഭാവംകൊണ്ടും മഹ
ത്തായ കഴിവുകൾ കൊണ്ടുമാണ് ദാനീയേൽ
ഇതു ചെയ്തത്. രാജാവ് ദാനീയേലിൽ വളരെ
സന്തുഷ്ടനായി. അയാളെ രാജ്യത്തിൻെറ മുഴു
വൻ അധികാരിയാക്കാൻ അദ്ദേഹം ആലോചി
ച്ചു. 4എന്നാൽ ഇതേപ്പറ്റി കേട്ട മറ്റു മേൽനോട്ട
ക്കാരും അധിപന്മാരും വളരെ അസൂയക്കാരായി.
അവർ ദാനീയേലിനെ കുറ്റപ്പെടുത്താൻ കാര
ണങ്ങൾ കണ്ടെത്താൻ ശ്രമിച്ചു. അതിനാൽ
അവർ സർക്കാർകാര്യങ്ങളിൽ ദാനീയേലിൻെറ
ഓരോ പ്രവൃത്തികളും നിരീക്ഷിച്ചു. പക്ഷേ
അവർക്കു ദാനീയേലിൽ ഒരു കുറ്റവും കണ്ടെ
ത്താനായില്ല. അതിനാൽ അവർക്ക് അവൻ
എന്തെങ്കിലും തെറ്റു ചെയ്തതായി ആരോപി
ക്കുവാനും കഴിഞ്ഞില്ല. മനുഷ്യർക്ക് ആശ്രയി
ക്കാൻ കഴിയുന്ന ഒരാളായിരുന്നു ദാനീയേൽ.
അവൻ രാജാവിനെ വഞ്ചിച്ചില്ല. കഠിനാ
ദ്ധ്വാനം ചെയ്യുകയും ചെയ്തു.
5അവസാനം അവർ പറഞ്ഞു, “ദാനീയേൽ
എന്തെങ്കിലും തെറ്റു ചെയ്യുന്നതായി ആരോപി
ക്കാൻ നമുക്ക് ഒരിക്കലും ഒരു കാരണം കണ്ടെ
ത്താൻ ആവില്ല. അതിനാൽ അവൻെറ ദൈവ
ത്തിൻെറ നിയമവുമായി ബന്ധപ്പെട്ട എന്തെ
ങ്കിലും പരാതിയ്ക്കു അടിസ്ഥാനമായി നമ്മൾ
കണ്ടെത്തണം.”
6അതിനാൽ ആ രണ്ടു മേൽനോട്ടക്കാരും അധി
പന്മാരും ഒരു സംഘമായി രാജാവിൻെറ അടു
ത്തേക്കു പോയി. അവർ പറഞ്ഞു: “ദാര്യാവേശു
രാജാവു നീണാൾ വാഴട്ടെ! 7മേൽനോട്ടക്കാരും
പ്രമാണിമാരും അധിപന്മാരും ഉപദേഷ്ടാക്കളും
അധികാരികളുമൊക്കെ ചില തീരുമാനങ്ങൾ
എടുത്തിട്ടുണ്ട്. രാജാവ് ഇതൊരു നിയമമാക്ക
ണം. എല്ലാവരും ഈ നിയമം അനുസരിക്കണം.
ആ നിയമം ഇതാകുന്നു: രാജാവേ നീയൊഴികെ
ആരെങ്കിലും ഏതെങ്കിലും ദേവനോടോ
വ്യക്തിയോടോ അടുത്ത മുപ്പതു ദിവസത്തേ
ക്കു പ്രാർത്ഥിക്കുകയാണെങ്കിൽ അയാൾ സിം
ഹക്കൂട്ടിലേക്കു എറിയപ്പെടണം. 8ഇനി,
രാജാവേ, നിയമം ഏർപ്പെടുത്തി ഒരു കടലാസ്സി
ലെഴുതിയിരിക്കുന്നത് ഒപ്പു വച്ചാലും. അങ്ങനെ
ആ നിയമം ലംഘിക്കപ്പെടാതിരിക്കുമല്ലോ.
എന്തുകൊണ്ടെന്നാൽ മേദ്യരുടെയും പാർസിക
ളുടെയും നിയമങ്ങൾ റദ്ദാക്കുവാനോ മാറ്റുവാ
നോ കഴിയില്ല.” 9അതിനാൽ ദാര്യാവേശുരാ
ജാവ് നിയമം നടപ്പാക്കി ഒപ്പു വച്ചു.
10ദാനീയേൽ ദിവസവും മൂന്നുനേരവും
ദൈവത്തോടു പ്രാർത്ഥിച്ചു. എന്നും മൂന്നു നേര
വും ദാനീയേൽ മുട്ടുകുത്തിനിന്ന് പ്രാർത്ഥിക്കു
കയും ദൈവത്തെ വാഴ്ത്തുകയും ചെയ്തു.
പുതിയ നിയമത്തെപ്പറ്റി കേട്ടപ്പോൾ ദാനീ
യേൽ തൻെറ വസതിയിലേക്കു പോയി. വീടി
ൻെറ മുകളിലത്തെ നിലയിലുള്ള തൻെറ മുറി
യിലേക്കാണയാൾ പോയത്. യെരൂശലേമിലേ
ക്കു തുറന്നിട്ട ജനാലയുടെ അടുത്തേക്കു ചെന്ന്
ദാനീയേൽ മുട്ടിലിരുന്ന് പതിവുപോലെ പ്രാർ
ത്ഥിച്ചു.
11അനന്തരം അവർ സംഘമായി വന്ന് ദാനീ
യേലിനെ കണ്ടെത്തി. അവൻ പ്രാർത്ഥിക്കു
ന്നതും ദൈവത്തോടു സഹായം തേടുന്നതും
അവർ കണ്ടു. 12അതിനാലവർ രാജാവിൻെറയ
ടുത്തേക്കു പോയി. അവർ അദ്ദേഹമുണ്ടാക്കിയ
നിയമത്തെപ്പറ്റി അദ്ദേഹത്തോടു സംസാരിച്ചു.
അവർ പറഞ്ഞു, “ദാര്യാവേശുരാജാവേ, അടു
ത്ത മുപ്പതുദിവസങ്ങളിൽ രാജാവായ അങ്ങ
യോടൊഴികെ ഒരു ദേവനോടോ മനുഷ്യനോ
ടോ ആരെങ്കിലും പ്രാർത്ഥിച്ചാൽ അവനെ
സിംഹക്കൂട്ടിലെറിയുമെന്ന് അങ്ങു കല്പനയാ
യിട്ട് ഒപ്പുവച്ചിട്ടുണ്ടല്ലോ. അങ്ങ് ആ നിയമം
ഒപ്പു വച്ചിട്ടില്ലേ?”
രാജാവ് മറുപടി പറഞ്ഞു, “ഉവ്വ്, ഞാൻ
ഒപ്പു വച്ചിട്ടുണ്ട്. മേദ്യരുടെയും പാർസികളു
ടെയും നിയമങ്ങൾ റദ്ദാക്കാനോ മാറ്റാനോ പറ്റു
ന്നതല്ല.”
13അപ്പോൾ അവർ രാജാവിനോടു പറഞ്ഞു,
“ദാനീയേൽ എന്നു പേരായ അയാൾ അങ്ങയെ
ശ്രവിക്കുന്നതേയില്ല. അയാൾ യെഹൂദയിൽ
നിന്നുള്ള തടവുകാരിൽ ഒരാളാണ്. അങ്ങ് ഉറ
പ്പിച്ച നിയമം ദാനീയേൽ വകവയ്ക്കുന്നതേ
യില്ല. ദാനീയേൽ ഇന്നും ദിവസം മൂന്നുതവണ
തൻെറ ദൈവത്തോടാണു പ്രാർത്ഥിക്കുന്നത്.”
14ഇതു കേട്ടപ്പോൾ രാജാവിന് വളരെ വ്യസന
മുണ്ടാവുകയും വിഷമിക്കുകയും ചെയ്തു.
ദാനീയേലിനെ രക്ഷിക്കണമെന്ന് അദ്ദേഹം
നിശ്ചയിച്ചു. അതിനായി ഒരു മാർഗ്ഗം കണ്ടെ
ത്താൻ സൂര്യാസ്തമനംവരെ അദ്ദേഹം ശ്രമിച്ചു.
15അവർ ഒരു സംഘമായി രാജാവിൻെറയടു
ത്തേക്കു പോയി. അവർ അദ്ദേഹത്തോടു പറ
ഞ്ഞു, “രാജാവേ, ഓർമ്മിക്കുക. രാജാവ് ഉറപ്പിച്ച
നിയമമോ കല്പനയോ ഒരിക്കലും റദ്ദാക്കാനോ
മാറ്റാനോ പാടില്ലെന്നാണ് മേദ്യരുടെയും പാർ
സികളുടെയും നിയമം അനുശാസിക്കുന്നത്.”
16അതിനാൽ ദാര്യാവേശുരാജാവ് കല്പന
നൽകി. അവർ ദാനീയേലിനെ കൊണ്ടുവന്ന്

സിംഹഗുഹയിലേക്കെറിഞ്ഞു. രാജാവ് ദാനീ
യേലിനോടു പറഞ്ഞു, “നീ ആരാധിക്കുന്ന
ദൈവം നിന്നെ രക്ഷിച്ചെങ്കിൽ!” 17സിംഹഗുഹ
യുടെ വാതിൽ ഒരു വലിയ പാറകൊണ്ട് അട
യ്ക്കുകയും ചെയ്തു. അനന്തരം രാജാവ് തന്റെ
മോതിരംകൊണ്ട് പാറയിൽ മുദ്രവയ്ക്കുകയും
ചെയ്തു. തന്റെ ഉദ്യോഗസ്ഥരുടെ മോതിര
ങ്ങൾകൊണ്ട് അവരുടെ മുദ്രകളും അദ്ദേഹം പാറ
യിൽ പതിപ്പിച്ചു. ആർക്കും ആ പാറ നീക്കി
ദാനീയേലിനെ സിംഹഗുഹയിൽനിന്നും പുറ
ത്തേക്കു കൊണ്ടുവരാൻ കഴിയില്ലെന്നാണതു
കാണിക്കുന്നത്. 18അനന്തരം ദാര്യാവേശുരാജാ
വ് തന്റെ കൊട്ടാരത്തിലേക്കു പോയി. ആ
രാത്രിയിൽ അദ്ദേഹം ഭക്ഷണം കഴിച്ചില്ല. ആരും
വന്ന് തന്നെ രസിപ്പിക്കാൻ അദ്ദേഹം അനുവദി
ച്ചില്ല. രാജാവിന് ആ രാത്രി മുഴുവനും ഉറങ്ങാ
നായില്ല.

19പിറ്റേന്നു രാവിലെ വെളിച്ചം വീണയുടനെ
ദാര്യാവേശുരാജാവ് എഴുന്നേറ്റു. അദ്ദേഹം
സിംഹഗുഹയിലേക്കു ഓടി. 20രാജാവ് വളരെ
വ്യാകുലനായിരുന്നു. സിംഹഗുഹയ്ക്കടുത്തെ
ത്തി അദ്ദേഹം ദാനീയേലിനെ വിളിച്ചു. രാജാ
വു പറഞ്ഞു, “ദാനീയേലേ, ജീവിക്കുന്ന ദൈവ
ത്തിന്റെ ദാസാ, നിന്റെ ദൈവത്തിനു നിന്നെ
സിംഹങ്ങളിൽനിന്നും രക്ഷിക്കാനായില്ലേ? നീ
എല്ലായ്പ്പോഴും നിന്റെ ദൈവത്തെ സേവിക്കു
കയാണല്ലോ.”

21ദാനീയേൽ മറുപടി പറഞ്ഞു, “രാജാവ്
നീണാൾ വാഴട്ടെ! 22എന്റെ ദൈവം എന്നെ
രക്ഷിക്കാൻ തന്റെ ദൂതനെ അയച്ചു. ദൂതൻ
സിംഹങ്ങളുടെ വായ അടച്ചു. ഞാൻ നിഷ്കള
ങ്കനെന്ന് ദൈവത്തിനറിയാമെന്നതുകൊണ്ട്
സിംഹങ്ങൾ എന്നെ മുറിപ്പെടുത്തിയില്ല. രാജാ
വേ ഞാൻ അങ്ങയോടു ഒരിക്കലും ഒരു തെറ്റും
ചെയ്തിട്ടില്ല.”

23ദാര്യാവേശുരാജാവിന് വളരെ സന്തോഷ
മായി. ദാനീയേലിനെ സിംഹഗുഹയിൽനിന്നും
പുറത്തെടുക്കാൻ അദ്ദേഹം തന്റെ ദാസന്മാ
രോട് ആവശ്യപ്പെട്ടു. ദാനീയേലിനെ ഗുഹയി
ൽനിന്നും പുറത്തെടുത്തപ്പോൾ അവന് ഒരു
മുറിവും പറ്റിയിട്ടുള്ളതായി അവർ കണ്ടില്ല.
അവൻ തന്റെ ദൈവത്തിൽ ആശ്രയിച്ചിരുന്ന
തിനാൽ സിംഹങ്ങൾ ദാനീയേലിനെ മുറിവേ
ല്പിച്ചിരുന്നില്ല.

24അനന്തരം ദാനീയേലിനെ കുറ്റപ്പെടുത്തിയ
വരെ പിടിച്ചു സിംഹഗുഹയിലിടാൻ രാജാവു
കല്പിച്ചു. അവരും അവരുടെ ഭാര്യമാരും കുട്ടിക
ളും സിംഹഗുഹയിലെറിയപ്പെട്ടു. സിംഹഗുഹ
യുടെ തറയിലെത്തും മുമ്പേതന്നെ സിംഹങ്ങൾ
അവരെ പിടികൂടുകയും അവരുടെ ശരീരങ്ങൾ
തിന്നുകയും അസ്ഥികൾ ചവച്ചരയ്ക്കുകയും
ചെയ്തു.

25അനന്തരം ദാര്യാവേശുരാജാവ് ലോകത്തെ
മ്പാടുമുള്ള അന്യരാജ്യക്കാർക്കും വിവിധഭാഷ
ക്കാർക്കുമായി ഒരു കത്തയച്ചു:

“ആശംസകൾ.

26ഞാനൊരു പുതിയ നിയമമുണ്ടാക്കുന്നു.
എന്റെ രാജ്യത്തിന്റെ എല്ലാ ഭാഗങ്ങളിലുമുള്ള
വർക്കു വേണ്ടിയാണ് ഈ നിയമം. നിങ്ങളെല്ലാം
ദാനീയേലിന്റെ ദൈവത്തെ ഭയപ്പെടുകയും
ബഹുമാനിക്കുകയും വേണം.

ദാനീയേലിന്റെ ദൈവമാകുന്നു ജീവി ക്കുന്ന
ദൈവം. ദൈവം നിത്യമായി ജീവിക്കുന്നു! അവ
ന്റെ രാജ്യം ഒരിക്കലും നശിപ്പിക്കപ്പെടുകയില്ല.
അവന്റെ ഭരണം ഒരിക്കലും അവസാനിക്കു
ന്നില്ല.

27ദൈവം മനുഷ്യരെ സഹായിക്കുകയും രക്ഷി
ക്കുകയും ചെയ്യുന്നു. സ്വർഗ്ഗത്തിലും ഭൂമിയിലും
ദൈവം അത്ഭുതകരമായ വീര്യപ്രവൃത്തികൾ
ചെയ്യുന്നു. ദാനീയേലിനെ ദൈവം സിംഹങ്ങ
ളിൽനിന്നും രക്ഷിച്ചു.”

28അങ്ങനെ ദാര്യാവേശ്രാജാവായിരുന്ന
കാലത്തും കോരെശ് പാർസിയിലെ രാജാവാ
യിരുന്നകാലത്തും ദാനീയേൽ വിജയിയായി
രുന്നു.

## നാലു മൃഗങ്ങളെപ്പറ്റിയുള്ള ദാനീയേലിന്റെ സ്വപ്നം

7 ബേൽശസ്സർ ബാബിലോൺരാജാവായതി
ന്റെ ഒന്നാം വർഷം* ദാനീയേലിന് ഒരു
സ്വപ്നമുണ്ടായി. കിടക്കയിൽ ശയിക്കുമ്പോഴാ
യിരുന്നു ദാനീയേലിന് ഈ ദർശനങ്ങളുണ്ടാ
യത്. താൻ കണ്ട സ്വപ്നത്തെപ്പറ്റി ദാനീയേൽ
എഴുതി. 2ദാനീയേൽ പറഞ്ഞു: “രാത്രിയിൽ
ഞാനെന്റെ ദർശനങ്ങൾ കണ്ടു. ദർശനത്തിൽ
കാറ്റ് നാലുഭാഗത്തുനിന്നും വീശുന്നുണ്ടായി
രുന്നു. ആ കാറ്റ് സമുദ്രത്തെ ഇളക്കി മറിച്ചു.
3വ്യത്യസ്തമായ നാലു വൻമൃഗങ്ങളെ ഞാൻ
കണ്ടു. ആ നാലു മൃഗങ്ങളും കടലിൽനിന്നു
വന്നതാണ്.

4“ആദ്യത്തെ മൃഗത്തിന് സിംഹത്തിന്റെ രൂപ
വും കഴുകന്റെ ചിറകുകളും ഉണ്ടായിരുന്നു.
ഞാൻ ആ മൃഗത്തെ നിരീക്ഷിച്ചു. പിന്നെ അതി
ന്റെ ചിറകുകൾ മുറിക്കപ്പെട്ടു. പിന്നെ അതു
നിലത്തു നിന്നുയർന്ന് മനുഷ്യനെപ്പോലെ
രണ്ടു കാലിൽനിന്നു. അതിന് ഒരു മനുഷ്യന്റെ
ഹൃദയം (മനസ്സ്) നൽകപ്പെടുകയും ചെയ്തു.

5“പിന്നെ രണ്ടാമതൊരു മൃഗത്തെക്കൂടി ഞാൻ
എന്റെ മുമ്പിൽ കണ്ടു. ഈ മൃഗം ഒരു കരടിയെ
പ്പോലിരുന്നു. അതിന്റെ ഒരു വശം പൊങ്ങി
നിൽക്കുകയായിരുന്നു. അതിന്റെ വായിൽ
പല്ലുകൾക്കിടയിൽ മൂന്നു വാരിയെല്ലുകളുണ്ടാ
യിരുന്നു. അതിനോടു ‘എഴുന്നേറ്റു നിനക്കു
വേണ്ടത്ര മാംസം തിന്നുകൊള്ളുക!’ എന്നു പറ
ഞ്ഞിരുന്നു.

6“പിന്നീട് ഞാൻ നോക്കിയപ്പോൾ എന്റെ
മുമ്പിൽ മറ്റൊരു മൃഗത്തെ കൂടി കണ്ടു. ആ
മൃഗം ഒരു പുലിയെപ്പോലെയായിരുന്നു. അതിന്
നാലു ചിറകുകളുണ്ടായിരുന്നു. ആ ചിറകുകൾ
പക്ഷിയുടേതു പോലെയായിരുന്നു. ഈ മൃഗ
ത്തിന് നാലു തലകളുണ്ടായിരുന്നു. അതിനു
ഭരിക്കാനുള്ള അധികാരവും നൽകപ്പെട്ടിരുന്നു.

7“അതിനുശേഷം, രാത്രിയിൽ എനിക്കുണ്ടായ
ആ ദർശനത്തിൽ നാലാമതൊരു മൃഗം കൂടി
എന്റെ മുമ്പിലുണ്ടായിരുന്നു. ആ മൃഗം വളരെ
ക്രൂരവും ഭീകരവുമായി കാണപ്പെട്ടു. അതിനു
വളരെ ശക്തിയും തോന്നിച്ചു. അതിനു വലിയ
ഇരുമ്പു പല്ലുകളുണ്ടായിരുന്നു. അതു തന്റെ
ഇരകളെ ഞെരിച്ചു തിന്നു. ഇരയുടെ അവശി
ഷ്ടങ്ങൾക്കുമേൽ ആ മൃഗം നടന്നു. ആ നാലാ
മത്തെ മൃഗം ഞാൻ കണ്ട മറ്റു മൂന്നു മൃഗങ്ങളിൽ
നിന്നും വ്യത്യസ്തമായിരുന്നു. അതിനു പത്തു
കൊമ്പുകളുണ്ടായിരുന്നു.

8“ഞാൻ ഈ കൊമ്പുകളെ നോക്കിക്കൊണ്ടി
രുന്നപ്പോൾ മറ്റൊരു കൊമ്പുകൂടി ആ കൊമ്പുക
ൾക്കിടയിൽ കിളിർത്തു. അതൊരു കൊച്ചുകൊ

---

**ബേൽശസ്സർ ... വർഷം** ഏതാണ്ട് 553 ബി. സി.

മ്പായിരുന്നു. ആ കൊച്ചുകൊമ്പിൽ കണ്ണുകളു
ണ്ടായിരുന്നു. ആ കണ്ണുകളാകട്ടെ മനുഷ്യന്റെ
കണ്ണുകൾ പോലെയും. ആ കൊച്ചുകൊമ്പിൽ
ഒരു വായയും ഉണ്ടായിരുന്നു. ആ വായ പൊങ്ങ
ച്ചം പറയുന്നുമുണ്ടായിരുന്നു. കൊച്ചുകൊമ്പ്
മറ്റു കൊമ്പുകളിൽ മൂന്നെണ്ണം പിഴുതെടുത്തു.

### നാലാമത്തെ മൃഗത്തിന്റെ വിധി

9"ഞാൻ നോക്കി നിൽക്കവേ സിംഹാസന
ങ്ങൾ യഥാസ്ഥാനത്ത് ഒരുക്കപ്പെട്ടു. പുരാതന
രാജാവ് തന്റെ സിംഹാസനത്തിലിരിക്കുകയും
ചെയ്തു. അവന്റെ വസ്ത്രങ്ങൾ വളരെ വെളു
ത്തതായിരുന്നു; അവ മഞ്ഞുപോലെ വെളുത്തി
രുന്നു. അവന്റെ തലമുടി വെളുത്തതായിരുന്നു.
അത് കമ്പിളി പോലെ വെളുത്തതായിരുന്നു.
അവന്റെ സിംഹാസനം അഗ്നികൊണ്ടുണ്ടാ
ക്കിയതായിരുന്നു. അവന്റെ സിംഹാസനത്തി
ന്റെ ചക്രങ്ങളും തീകൊണ്ടായിരുന്നു.

10പുരാതന രാജാവിന്റെ മുമ്പിലൂടെ ഒരു
തീനദി ഒഴുകിയിരുന്നു. ദശലക്ഷക്കണക്കിനു
ജനങ്ങൾ* അവനെ സേവിക്കുന്നുണ്ടായിരുന്നു.
നൂറു ദശലക്ഷക്കണക്കിനാളുകൾ അവന്റെ
മുമ്പിൽനിന്നു. കോടതി ആരംഭിക്കുമ്പോലെയാ
യിരുന്നു അത്, പുസ്തകങ്ങൾ തുറന്നും വച്ചി
രുന്നു.

11"പൊങ്ങച്ചം പറയുകയായിരുന്ന കൊച്ചു
കൊമ്പിനെ ഞാൻ നിരീക്ഷിച്ചുകൊണ്ടേയി
രുന്നു. അവസാനം നാലാമത്തെ മൃഗം കൊല്ലപ്പെ
ടുംവരെ ഞാൻ നിരീക്ഷിച്ചുകൊണ്ടേയിരുന്നു.
അതിന്റെ ശരീരം നശിപ്പിക്കപ്പെടുകയും കത്തു
ന്ന തീയിലേക്കു വലിച്ചെറിയപ്പെടുകയും
ചെയ്തു. 12മറ്റു മൃഗങ്ങളുടെ അധികാരവും ഭര
ണവും അവയിൽ നിന്നെടുക്കപ്പെട്ടു. പക്ഷേ
അവ ഒരു പ്രത്യേക കാലയളവുവരെ ജീവി
ക്കാനനുവദിക്കപ്പെട്ടു.

13"ഞാൻ രാത്രിയിൽ കണ്ട ദർശനത്തിൽ ഒരു
മനുഷ്യജീവിയെപ്പോലെ തോന്നിച്ച ഒരാളുണ്ടാ
യിരുന്നു എന്റെ മുമ്പിൽ. ആകാശത്തിൽ മേഘ
ങ്ങളുടെ പുറത്തു കയറിവരികയായിരുന്നു
അവൻ. അവൻ പുരാതന രാജാവിന്റെയടു
ത്തേക്കു വരികയും അവർ അവനെ രാജാ
വിന്റെ മുമ്പിലേക്കു കൊണ്ടുവരികയും
ചെയ്തു.

14"മനുഷ്യജീവിയെപ്പോലെ കാണപ്പെട്ട
വ്യക്തിക്ക് അധികാരവും തേജസ്സും പൂർണ്ണമായ
ഭരണാധികാരവും നൽകപ്പെട്ടിരുന്നു. സകല
രാജ്യക്കാരും സകലഭാഷക്കാരും അവനെ ആരാ
ധിക്കും. അവന്റെ ഭരണം നിത്യമായി നിലനി
ൽക്കും. അവന്റെ രാജ്യം എന്നെന്നേക്കും തുടരും.
അതൊരിക്കലും നശിപ്പിക്കപ്പെടില്ല.

### നാലാം മൃഗത്തെപ്പറ്റിയുള്ള സ്വപ്ന ത്തിന്റെ വ്യാഖ്യാനം

15"ദാനീയേലാകുന്ന എന്റെ ഉള്ളു കലങ്ങു
കയും ഞാൻ വ്യാകുലനാകുകയും ചെയ്തു.
എന്റെ മനസ്സിലൂടെ കടന്നുപോയ ദർശന
ങ്ങൾ എന്നെ പരിഭ്രമിപ്പിച്ചു. 16ഞാൻ അവിടെ
നിൽക്കുകയായിരുന്നവരിൽ ഒരുവന്റെ അടു
ത്തേക്കു വന്നു. ഇതിന്റെയൊക്കെ അർത്ഥമെ
ന്തായിരുന്നെന്ന് ഞാൻ അയാളോടു ചോദിച്ചു.
അതിനാൽ അയാൾ എന്നോടു പറഞ്ഞു. ഇതി
ന്റെയൊക്കെ അർത്ഥമെന്തെന്ന് അയാൾ
എന്നോടു വിശദീകരിച്ചു. 17അയാൾ പറഞ്ഞു,
'നാലു മഹാമൃഗങ്ങൾ നാലു രാജ്യങ്ങളാണ്. ആ
നാലു രാജ്യങ്ങൾ ഭൂമിയിൽനിന്നും വരും.
18പക്ഷേ, ദൈവത്തിന്റെ വിശുദ്ധന്മാർ രാജ്യം
സ്വീകരിക്കും. അവർക്ക് രാജ്യം എന്നെന്നേക്കു
മായി ലഭിക്കുകയും ചെയ്യും.'

19"പിന്നെ നാലാമത്തെ മൃഗം എന്താണെന്നും
അതിന്റെ അർത്ഥമെന്താണെന്നും അറിയാൻ
ഞാനാഗ്രഹിച്ചു. നാലാമത്തെ മൃഗം മറ്റെല്ലാ
മൃഗങ്ങളിൽനിന്നും വ്യത്യസ്തമായിരുന്നു. അതു
വളരെ ഭീകരമായിരുന്നു. അതിന് ഇരുമ്പു പല്ലു
കളും വെങ്കല കാൽ നഖങ്ങളുമുണ്ടായിരുന്നു.
ഇരകളെ ഞെരിച്ചു തിന്നുന്ന മൃഗമായിരുന്നു
അത്. ഇരകളുടെ അവശിഷ്ടങ്ങളിൽ അത് നട
ക്കുകയും ചെയ്തു. 20നാലാമത്തെ മൃഗത്തിന്റെ
തലയിലെ പത്തു കൊമ്പുകളെപ്പറ്റിയും എനി
ക്കറിയണമായിരുന്നു. അവിടെ വളർന്ന കൊച്ചു
കൊമ്പിനെപ്പറ്റിയും എനിക്കറിയണമായിരു
ന്നു. കൊച്ചുകൊമ്പ് മറ്റു പത്തു കൊമ്പുകളിൽ
മൂന്നെണ്ണം പിഴുതെടുത്തു. ആ കൊച്ചുകൊമ്പ്
മറ്റു കൊമ്പുകളെക്കാൾ വൃത്തികെട്ടതായി
കാണപ്പെട്ടു. ആ ചെറിയ കൊമ്പിനുമേൽ മനു
ഷ്യന്റെ കണ്ണുകൾ പോലെയുള്ള കണ്ണുകളും
ഉണ്ടായിരുന്നു. ആ കൊച്ചുകൊമ്പ് വീമ്പിളക്കി
ക്കൊണ്ടുമിരുന്നു. 21ഞാൻ നോക്കിനിൽക്കവേ,
ഈ കൊച്ചുകൊമ്പ് ദൈവത്തിന്റെ വിശുദ്ധ
രോടു യുദ്ധം ചെയ്യാനും അവരെ ആക്രമിക്കാ
നും തുടങ്ങി. കൊമ്പ് അവരെ കൊല്ലുകയായി
രുന്നു. 22പുരാതനരാജാവു വന്ന് അവന്റെ
ന്യായവിധി നടത്തുംവരെ കൊച്ചുകൊമ്പ്
ദൈവത്തിന്റെ വിശുദ്ധന്മാരെ വധിച്ചുകൊ
ണ്ടേയിരുന്നു. പുരാതനരാജാവ് കൊച്ചുകൊമ്പി
ന്റെ വിധി പ്രഖ്യാപിച്ചു. ഈ വിധി ദൈവ
ത്തിന്റെ വിശുദ്ധരെ സഹായിച്ചു. അവർക്കു
രാജ്യം ലഭിക്കുകയും ചെയ്തു.

23"അവൻ എന്നോടു ഇതു വിശദീകരിച്ചു:
'നാലാമത്തെ മൃഗം ഭൂമിയിലേക്കു വരുന്ന നാലാ
മത്തെ രാജ്യമാകുന്നു. അതു മറ്റെല്ലാ രാജ്യങ്ങ
ളിൽനിന്നും വ്യത്യസ്തമായിരിക്കും. ലോകത്തെ
മ്പാടുമുള്ളവരെ ആ നാലാമത്തെ രാജ്യം നശി
പ്പിക്കും. ലോകമെമ്പാടുമുള്ള രാഷ്ട്രങ്ങൾക്കു
മേൽ അതു നടക്കുകയും ചവിട്ടിയരയ്ക്കുകയും
ചെയ്യും. 24ഈ നാലാം രാജ്യത്തുനിന്നും വരുന്ന
പത്തു രാജാക്കന്മാരാണ് പത്തു കൊമ്പുകൾ.
ആ പത്തു രാജാക്കന്മാർ പോയതിനുശേഷം
മറ്റൊരു രാജാവു വരും. അവൻ തനിക്കുമുമ്പു
ഭരിച്ച രാജാക്കന്മാരിൽനിന്നും വ്യത്യസ്തനായി
രിക്കും. മറ്റു രാജാക്കന്മാരിൽ മൂന്നുപേരെ അവൻ
തോല്പിക്കും. 25ഈ രാജാവ് അത്യുന്നതനായ
ദൈവത്തിനെതിരെ സംസാരിക്കും. ആ രാജാവ്
ദൈവത്തിന്റെ വിശുദ്ധരെ ദ്രോഹിക്കുകയും
വധിക്കുകയും ചെയ്യും. നിർദ്ദിഷ്ടകാലത്തെയും
നിയമങ്ങളെയും മാറ്റാൻ അവൻ ശ്രമിക്കും.
ദൈവത്തിന്റെ വിശുദ്ധജനത മൂന്നരവർഷ
ക്കാലം ആ രാജാവിന്റെ അധികാരത്തിലായി
രിക്കും.

26"'പക്ഷേ എന്തു സംഭവിക്കണമെന്ന് കോട
തി നിശ്ചയിക്കും. ആ രാജാവിന്റെ അധികാരം
എടുക്കപ്പെടുകയും ചെയ്യും. അവന്റെ രാജത്വം
പൂർണ്ണമായും അവസാനിക്കും. 27പിന്നെ ദൈവ
ത്തിന്റെ വിശുദ്ധർ രാജ്യം ഭരിക്കും. ഭൂമിയിലെ
സകല രാജ്യങ്ങളെയും അവർ ഭരിക്കുകയും
ചെയ്യും. ഈ രാജ്യം നിത്യമായി നിലനിൽക്കും.

---

**ജനങ്ങൾ** ദശലക്ഷങ്ങൾ എന്നാണ് വാച്യാർത്ഥം. ഇതിന് ദൂതന്മാർ എന്നും സ്വർഗ്ഗീയസേന എന്നും കൂടി അർത്ഥമുണ്ട്.

മറ്റെല്ലാ രാജ്യങ്ങളിലുമുള്ളവർ അവരെ ആദരി
ക്കുകയും സേവിക്കുകയും ചെയ്യും.'
28"അതായിരുന്നു ആ സ്വപ്നത്തിന്റെ അവ
സാനവും. ഞാൻ, ദാനീയേൽ, വളരെ ഭയപ്പെട്ടി
രുന്നു. എന്റെ മുഖം ഭയം കൊണ്ടു വിളറി.
ഞാൻ കാണുകയും കേൾക്കുകയും ചെയ്ത
കാര്യങ്ങൾ അന്യരോടു പറയുകയും
ചെയ്തില്ല."

### ആണാടിനെയും കോലാടിനെയും സംബന്ധിച്ചുള്ള ദാനീയേലിന്റെ ദർശനം

8 ബേൽശസ്സർ രാജാവായതിന്റെ മൂന്നാം
കൊല്ലം എനിക്ക് ഈ ദർശനമുണ്ടായി, മറ്റേ
ദർശനത്തിനു ശേഷമായിരുന്നു അത്. 2ആ ദർശ
നത്തിൽ ഞാൻ ശൂശൻനഗരത്തിലായിരുന്നു
വെന്ന് ഞാൻ കണ്ടു. ഏലാം പ്രവിശ്യയുടെ
തലസ്ഥാനമായിരുന്നു ശൂശൻ. ഞാൻ ഊലായി
നദീതീരത്തു നിൽക്കുകയായിരുന്നു. 3ഞാൻ മുക
ളിലേക്കു നോക്കുകയും ഊലായിനദിയുടെ തീര
ത്ത് ഒരാണാടു നിൽക്കുന്നതു കാണുകയും
ചെയ്തു. ആണാടിനു നീണ്ട രണ്ടു കൊമ്പുകളു
ണ്ടായിരുന്നു. രണ്ടു കൊമ്പുകളും നീളമുള്ളവ
യാണെങ്കിലും ഒരു കൊമ്പ് മറ്റേതിനെക്കാൾ
നീണ്ടതായിരുന്നു. നീളം കൂടിയകൊമ്പ് മറ്റേ
കൊമ്പിനെക്കാൾ വളരെ പിന്നിലുമായിരുന്നു.
4ആണാട് അതിന്റെ കൊമ്പുകൾ കൊണ്ട്
സാധനങ്ങളിൽ ഇടിക്കുന്നതു ഞാൻ കണ്ടു.
ആണാട് പടിഞ്ഞാട്ടും വടക്കോട്ടും തെക്കോട്ടും
ഓടുന്നതു ഞാൻ കണ്ടു. ആണാടിനെ തടയാൻ
ഒരു മൃഗത്തിനും കഴിഞ്ഞില്ല. മറ്റു മൃഗങ്ങളെ
രക്ഷിക്കാൻ ആർക്കും കഴിഞ്ഞതുമില്ല. ആ
ആണാട് തനിക്കിഷ്ടമുള്ളതു ചെയ്തു. അതി
നാൽ ആണാട് വലിയ ശക്തിമാനായിത്തീ
ർന്നു.
5ആണാടിനെപ്പറ്റി ഞാൻ ചിന്തിച്ചു. ഞാൻ
ചിന്തിച്ചുകൊണ്ടിരിക്കവേ, പടിഞ്ഞാറുനിന്നും
ഒരാൺകോലാടു വന്നു. ഈ കോലാടിനു
കാണാനെളുപ്പമുള്ള വലിയൊരു കൊമ്പുണ്ടാ
യിരുന്നു. ആ കോലാട് തന്റെ പാദങ്ങൾ നിലം
തൊടാത്തത്ര വേഗത്തിൽ ഓടി.
6ആ കോലാട് രണ്ടു കൊമ്പുള്ള ആണാടി
ന്റെ അടുത്തേക്കു വന്നു. ഊലായി നദീതീരത്തു
നിൽക്കുന്നതായി ഞാൻ കണ്ട ആണാടായി
രുന്നു അത്. കോലാട് വളരെ കോപിച്ചിരുന്നു.
അത് ആണാടിന്റെയടുത്തേക്കു ഓടുകയും
ചെയ്തു. 7കോലാട് ആണാടിന്റെയടുത്തേക്കു
ഓടിപ്പോകുന്നതു ഞാൻ ശ്രദ്ധിച്ചു. കോലാട്
വളരെ കോപിച്ചിരുന്നു. ആണാടിന്റെ രണ്ടു
കൊമ്പുകളും അത് ഒടിച്ചു. ആണാടിന് കോലാ
ടിനെ തടയാൻ കഴിഞ്ഞില്ല. കോലാട് ആണാ
ടിനെ തൊഴിച്ചു താഴെയിട്ടു. പിന്നെ കോലാട്
ആണാടിനെ ചവിട്ടിമെതിച്ചു. ആണാടിനെ
കോലാടിൽനിന്നും രക്ഷിക്കാൻ ആരുമുണ്ടായിരു
ന്നില്ല.
8അങ്ങനെ കോലാട് അതിശക്തനായി.
പക്ഷേ അതിശക്തനായപ്പോൾ അവന്റെ
വലിയ കൊമ്പൊടിഞ്ഞു. പിന്നെ ഒരു വലിയ
കൊമ്പിന്റെ സ്ഥാനത്ത്, അനായാസം കാണാ
വുന്ന നാലു കൊമ്പുകൾ മുളച്ചു. ആ നാലു
കൊമ്പുകൾ നാലു ദിക്കുകൾക്കും നേരേയാ
യിരുന്നു.
9പിന്നെ, ആ നാലു കൊമ്പുകളിലൊന്നിൽ
നിന്ന് ഒരു കൊച്ചുകൊമ്പു കിളിർത്തുവന്നു.
ആ കൊച്ചുകൊമ്പ് വളർന്നു വലുതായി. തെക്കു
കിഴക്കോട്ടാണ് അതു വളർന്നത്. മനോഹരമായ
ദേശത്തിനു നേർക്കാണതു വളർന്നത്. 10ആ
കൊച്ചു കൊമ്പ് വളരെ വലുതായി. ആകാശം
മുട്ടെ അതു വളർന്നു. കൊച്ചുകൊമ്പ് നക്ഷത്ര
ങ്ങളിൽ ചിലതിനെ താഴേക്കിട്ടു. ആ നക്ഷത്രങ്ങ
ളെയൊക്കെ അത് ചവിട്ടിമെതിക്കുകയും
ചെയ്തു. 11ആ കൊച്ചുകൊമ്പ് അതിശക്തമാ
യിത്തീർന്നു. അനന്തരം അത് നക്ഷത്രങ്ങളുടെ
അധിപനു (ദൈവം) നേർക്കു തിരിഞ്ഞു. അധി
പന് അർപ്പിക്കപ്പെട്ട പ്രതിദിനബലി ആ
കൊച്ചുകൊമ്പ് തടഞ്ഞു. അധിപനെ ജനം
ആരാധിച്ചിരുന്ന സ്ഥലം വലിച്ചിടപ്പെട്ടു.
12കൊച്ചുകൊമ്പ് പാപം ചെയ്യുകയും പ്രതിദി
നബലികൾ തടയുകയും ചെയ്തു. അത് നന്മ
യെ തറയിലെറിഞ്ഞു. കൊച്ചു കൊമ്പ് വിജയ
പൂർവ്വം ഇങ്ങനെ ചെയ്തു.
13അനന്തരം ഞാൻ വിശുദ്ധന്മാരിൽ* ഒരുവ
ന്റെ സംസാരം കേട്ടു. പിന്നെ, മറ്റൊരു വിശു
ദ്ധൻ ആദ്യത്തെ വിശുദ്ധന്റെ ചോദ്യത്തിന്
ഉത്തരം നൽകുന്നതു ഞാൻ കേട്ടു. ആദ്യത്തെ
വിശുദ്ധൻ ചോദിച്ചു, "പ്രതിദിനബലിയ്ക്കു
എന്തു സംഭവിക്കുമെന്ന് ഈ ദർശനം കാണിക്കു
ന്നു. വിനാശകരമായ ആ കൊടുംപാപത്തെ
പ്പറ്റിയാണിത്. അധിപൻ ആരാധിക്കപ്പെട്ടിരുന്ന
സ്ഥലം ജനം നശിപ്പിക്കുമ്പോൾ അതു സംഭവി
ക്കുമെന്ന് ഇതു കാണിക്കുന്നു. അവർ ആ സ്ഥല
മാകെ ചവിട്ടിമെതിക്കുമ്പോൾ എന്തുണ്ടാകുമെ
ന്ന് ഇതു കാണിക്കുന്നു. മനുഷ്യർ ആ നക്ഷത്ര
ങ്ങളെ ചവിട്ടിമെതിക്കുമ്പോൾ എന്തുസംഭവി
ക്കുമെന്നതു കാണിക്കുന്നു. പക്ഷേ ഇത് എത്ര
നാൾ നീണ്ടു നിൽക്കും?"
14മറ്റെ വിശുദ്ധനായവൻ പറഞ്ഞു, "രണ്ടായി
രത്തിമുന്നൂറു ദിവസങ്ങളിലേക്കു ഇങ്ങനെ സംഭ
വിക്കും. അനന്തരം വിശുദ്ധസ്ഥലം ഉറപ്പിക്ക
പ്പെടും."

### ദാനീയേലിനു ദർശനം വിശദീകരിക്കപ്പെടുന്നു

15ഞാൻ, ദാനീയേൽ, ഈ ദർശനം കണ്ടു.
ഇതിന്റെ അർത്ഥമെന്താണെന്നറിയുവാൻ
ശ്രമിക്കുകയും ചെയ്തു. ദർശനത്തെപ്പറ്റി
ഞാൻ ചിന്തിച്ചുകൊണ്ടിരിക്കേ മനുഷ്യനെ
പ്പോലെ കാണപ്പെട്ട ആരോ പെട്ടെന്ന് എന്റെ
മുമ്പിൽ വന്നു നിന്നു. 16അപ്പോൾ ഞാനൊരാ
ളുടെ ശബ്ദം കേട്ടു. ഊലായിനദിയിൽ നിന്നാ
ണ് ഈ ശബ്ദം വന്നത്. ശബ്ദം വിളിച്ചു പറ
ഞ്ഞു, "ഗബ്രീയേലേ, ഇയാൾക്കു ദർശനം വിശ
ദീകരിച്ചു കൊടുക്കുക."
17അതിനാൽ, മനുഷ്യരൂപിയായ ഗബ്രീയേൽ
ദൂതൻ എന്റെയടുത്തേക്കു വന്നു. ഞാൻ വല്ലാ
തെ ഭയന്നു. ഞാൻ നിലത്തു വീണു. പക്ഷേ
ഗബ്രീയേൽ എന്നോടു പറഞ്ഞു, "മനുഷ്യാ,
അവസാനകാലത്തേക്കുള്ളതാണ് ഈ ദർശന
മെന്നു മനസ്സിലാക്കുക."
18ഗബ്രീയേൽ സംസാരിച്ചുകൊണ്ടിരിക്കവേ,
ഞാൻ നിലത്തേക്കു വീണ് ഉറക്കത്തിലാണ്ടു.
അതൊരു ഗാഢനിദ്രയായിരുന്നു. ഗബ്രീയേൽ
ഒരു സ്പർശനം കൊണ്ട് എന്നെ എഴുന്നേല്പിച്ചു
നിർത്തി. 19ഗബ്രീയേൽ പറഞ്ഞു, "ഇപ്പോൾ
ഞാൻ നിനക്കുദർശനം വിശദീകരിച്ചു തരാം.
ഭാവിയിൽ എന്തുണ്ടാകുമെന്ന് ഞാൻ നിന്നോടു
പറയാം. നിന്റെ ദർശനങ്ങൾ അവസാനകാല
ത്തെപ്പറ്റിയുള്ളതായിരുന്നു.

---

**വിശുദ്ധന്മാർ** ദൂതൻ എന്നാവാം ഇതിനർത്ഥം.

20“രണ്ടു കൊമ്പുള്ള ഒരാണാടിനെ നീ കണ്ടു.
ആ കൊമ്പുകൾ മേദ്യയും പാർസിയുമായി
രുന്നു. 21ഗ്രീസിലെ രാജാവായിരുന്നു കോലാട്.
കണ്ണുകൾക്കിടയിലെ വലിയ കൊമ്പ് ആദ്യ
ത്തെ രാജാവാകുന്നു. 22ആ കൊമ്പ് ഒടിഞ്ഞു.
ആ സ്ഥാനത്ത് നാലു കൊമ്പുകൾ മുളച്ചു.
ആ നാലു കൊമ്പുകൾ നാലു രാജ്യങ്ങളാകുന്നു.
ആദ്യത്തെ രാജാവിന്റെ രാജ്യത്തുനിന്നാണ് ആ
നാലു രാജ്യങ്ങളുണ്ടാകുന്നത്. പക്ഷേ ആ നാലു
രാഷ്ട്രങ്ങളും ആദ്യത്തെ രാജാവിനെ പ്പോലെ
പ്രബലമല്ല.

23“അവസാന കാലത്ത് ആ നാലു രാഷ്ട്രങ്ങ
ൾക്കും ക്രൂരനും കർക്കശക്കാരനുമായ ഒരു രാജാ
വുണ്ടാകും, അയാൾ വലിയ സൂത്രശാലിയുമാ
യിരിക്കും. നിരവധി നിരവധി പാപികൾ
അവിടെ നിറയുമ്പോഴാണ് ഇതു സംഭവിക്കുക.
24ഈ രാജാവ് വളരെ ശക്തനായിരിക്കും. പക്ഷേ
അവന്റെ ശക്തി അവ നിൽനിന്നല്ല. ഈ
രാജാവ് വലിയ വിനാശത്തിനു കാരണമാകും.
തന്റെ പ്രവർത്തികളിലെല്ലാം അവൻ വിജയി
യായിരിക്കും. ശക്തരായവരെ-ദൈവത്തിന്റെ
വിശുദ്ധന്മാരെപ്പോലും-അവൻ നശിപ്പിക്കും.

25“ഈ രാജാവ് വളരെ സമർത്ഥനും സൂത്രശാ
ലിയുമായിരിക്കും. വിജയിയായിത്തീരാൻ
അവൻ തന്റെ ജ്ഞാനവും നുണകളും ഉപയോ
ഗിക്കും. താൻ വലിയ പ്രമാണിയാണെന്ന്
അവൻ കരുതും. അപ്രതീക്ഷിതമായി അവൻ
നിരവധിപേരെ നശിപ്പിക്കും. പ്രഭുക്കന്മാരുടെ
പ്രഭു(ദൈവം)വിനോടു പോരാടാൻ പോലും
അവൻ ശ്രമിക്കും. എന്നാൽ ക്രൂരനായ ആ രാജാ
വിന്റെ അധികാരം തകർക്കപ്പെടും. അവനെ
നശിപ്പിക്കുന്നതാകട്ടെ ഒരു മനുഷ്യകരവുമായി
രിക്കില്ല.

26“ആ കാലത്തെപ്പറ്റിയുള്ള ഈ ദർശനവും
ഞാൻ പറഞ്ഞ കാര്യങ്ങളും സത്യമായിത്തീരും.
പക്ഷേ ആ ദർശനങ്ങൾ വളരെ വളരെക്കാലം
സംഭവിക്കാതിരിക്കാൻ മുദ്രവച്ചു സൂക്ഷിക്കുക.”

27ഞാൻ, ദാനീയേൽ, വളരെ ദുർബ്ബലനായി.
ആ ദർശനത്തിനുശേഷം വളരെക്കാലം ഞാൻ
രോഗിയായി കിടന്നു. അനന്തരം ഞാൻ എണീ
ക്കുകയും രാജാവിന്റെയടുത്ത് ജോലിക്കായി
പോവുകയും ചെയ്തു. പക്ഷേ ദർശനത്തെ
ചൊല്ലി ഞാൻ വളരെ സംഭ്രമിച്ചിരുന്നു. ദർശന
ത്തിന്റെ അർത്ഥമെന്തെന്ന് എനിക്കു മനസ്സി
ലായില്ല.

### ദാനീയേലിന്റെ പ്രാർത്ഥന

9 ദാര്യാവേശ് രാജാവായിരുന്നതിന്റെ ഒന്നാം
വർഷമായിരുന്നു ഇതൊക്കെ സംഭവിച്ചത്.
അഹശേരോശിന്റെ പുത്രനായിരുന്നു ദാര്യാ
വേശ്. മേദ്യവംശജനായിരുന്നു ദാര്യാവേശ്.
അവൻ ബാബിലോണിന്റെ രാജാവായി.
2ദാര്യാവേശ് രാജാവായതിന്റെ ആദ്യവർഷം
ഞാൻ, ദാനീയേൽ, ചില പുസ്തകങ്ങൾ വായി
ക്കുകയായിരുന്നു. യെരൂശലേം പുനർനിർമ്മിക്ക
പ്പെടുംമുമ്പ് എത്ര സംവത്സരങ്ങൾ കടന്നുപോ
കുമെന്ന് ആ പുസ്തകങ്ങളിൽ യഹോവ യിരെ
മ്യാവിനോടു പറഞ്ഞതായി ഞാൻ കണ്ടു. എഴു
പതു വർഷങ്ങൾ കടന്നുപോകുമെന്നാണ്
യഹോവ പറഞ്ഞത്.

3അനന്തരം ഞാൻ എന്റെ യജമാനനായ
ദൈവത്തിന്റെ നേർക്കു തിരിഞ്ഞു. അവനോടു
ഞാൻ പ്രാർത്ഥിക്കുകയും അവന്റെ സഹായ
ത്തിനായി അപേക്ഷിക്കുകയും ചെയ്തു. ഞാൻ
ഉപവസിക്കുകയും ദു:ഖസൂചകമായ വസ്ത്ര
ങ്ങൾ ധരിക്കുകയും തലയിൽ ചെളി പൂശുക
യും ചെയ്തു. 4ഞാൻ എന്റെ ദൈവമാകുന്ന
യഹോവയോടു പ്രാർത്ഥിച്ചു. എന്റെ സകല
പാപങ്ങളെയും പറ്റി ഞാൻ അവനോടു പറ
ഞ്ഞു. ഞാൻ പറഞ്ഞു: “യഹോവേ, നീ മഹാ
നും ഭയങ്കരനുമായ ദൈവമാകുന്നു. നിന്നെ
സ്നേഹിക്കുന്നവരുമായുള്ള സ്നേഹത്തി
ന്റെയും കാരുണ്യത്തിന്റെയും കരാർ നീ
പാലിക്കുന്നു. നിന്റെ കല്പനകളനുസരിക്കുന്ന
വരുമായി നീ നിന്റെ കരാർ പാലിക്കുന്നു.

5“എന്നാൽ യഹോവേ, ഞങ്ങൾ പാപം
ചെയ്തിരിക്കുന്നു! ഞങ്ങൾ തെറ്റു ചെയ്തിരിക്കു
ന്നു. മോശമായത് ഞങ്ങൾ ചെയ്തിരിക്കുന്നു.
ഞങ്ങൾ നിനക്കെതിരായി. നിന്റെ കല്പനക
ളിൽനിന്നും ന്യായവിധികളിൽനിന്നും ഞങ്ങള
കന്നു. 6പ്രവാചകരെ ഞങ്ങൾ ചെവിക്കൊ
ണ്ടില്ല. അവർ നിന്റെ ദാസന്മാരായിരുന്നു.
പ്രവാചകന്മാർ നിനക്കുവേണ്ടി സംസാരിച്ചു.
അവർ ഞങ്ങളുടെ രാജാക്കന്മാരോടും നേതാക്ക
ളോടും പിതാക്കന്മാരോടും സംസാരിച്ചു. സക
ലയിസ്രായേലുകാരോടും അവർ സംസാരിച്ചു.
എന്നാൽ ഞങ്ങൾ ആ പ്രവാചകർക്കു ചെവി
കൊടുത്തില്ല!

7“യഹോവേ, നീ നല്ലവനാകുന്നു, നന്മ
നിന്റേതുമാകുന്നു! എന്നാൽ ഇന്നു ഞങ്ങൾക്കാ
കട്ടെ ലജ്ജയായിരിക്കുന്നു. യെഹൂദക്കാർക്കും
യെരൂശലേംകാർക്കും ലജ്ജയുണ്ടായിരിക്കുന്നു.
അടുത്തും അകലെയുമുള്ള സകല യിസ്രായേ
ലുകാർക്കും ലജ്ജ അനുഭവപ്പെടും. യഹോവേ,
ആ ജനങ്ങളെ നീ നിരവധി രാഷ്ട്രങ്ങളിലായി
ചിതറിച്ചു. ആ സകല രാഷ്ട്രങ്ങളിലുമുള്ള
യിസ്രായേലുകാർ ലജ്ജിക്കണം. യഹോവയായ
നിനക്കെതിരെ ചെയ്ത സകലപാപങ്ങൾക്കും
അവർ അപമാനിതരാകണം.

8“യഹോവേ, ഞങ്ങളെല്ലാം നാണം കെടണം.
ഞങ്ങളുടെ സകല രാജാക്കന്മാരും നേതാക്കളും
പൂർവ്വികന്മാരും നാണം കെടണം. എന്തുകൊ
ണ്ടെന്നാൽ, യഹോവേ, ഞങ്ങൾ നിനക്കെതിരെ
പാപം ചെയ്തു.

9“പക്ഷേ യഹോവേ, നീ കാരുണ്യവാനാകു
ന്നു. മനുഷ്യർ ചെയ്യുന്ന തിന്മകൾക്ക് നീ അവ
രോടു ക്ഷമിക്കുന്നു. ഞങ്ങൾ സത്യമായും നിന
ക്കെതിരാവുകയും ചെയ്തു. 10ഞങ്ങൾ ഞങ്ങ
ളുടെ ദൈവമാകുന്ന യഹോവയെ അനുസരി
ച്ചിട്ടില്ല. യഹോവ തന്റെ ദാസന്മാരിലൂടെയും
പ്രവാചകരിലൂടെയും ഞങ്ങൾക്ക് നിയമങ്ങൾ
നൽകി. പക്ഷേ ഞങ്ങൾ അവന്റെ നിയമങ്ങ
ളൊന്നും അനുസരിച്ചില്ല. 11യിസ്രായേൽജനങ്ങ
ളിലാരും നിന്റെ ഉപദേശങ്ങളനുസരിച്ചില്ല.
അവരെല്ലാം വഴിതെറ്റിപ്പോയി. അവർ നിന്നെ
അനുസരിച്ചില്ല. ദൈവത്തിന്റെ ദാസനായി
രുന്ന മോശെയുടെ നിയമത്തിൽ ശാപങ്ങളും
വാഗ്ദാനങ്ങളും എഴുതിയിട്ടുണ്ട്. നിയമങ്ങളനു
സരിക്കാതിരുന്നാലുള്ള ശാപങ്ങളെപ്പറ്റിയും
ശപഥങ്ങളെപ്പറ്റിയുമായിരുന്നു അത്. യഹോവ
യ്ക്കെതിരെ ഞങ്ങൾ പാപം ചെയ്തതിനാൽ
അതെല്ലാം ഞങ്ങൾക്കു സംഭവിക്കുകയും
ചെയ്തു.

12“അതെല്ലാം ഞങ്ങൾക്കും നേതാക്കൾക്കും
സംഭവിക്കുമെന്ന് ദൈവം പറഞ്ഞു. അവൻ
അവയൊക്കെ സംഭവിപ്പിക്കുകയും ചെയ്തു.
അവൻ ഞങ്ങൾക്ക് മഹാ അനർത്ഥങ്ങൾ വരു
ത്തി. യെരൂശലേം അനുഭവിച്ചതുപോലെ മറ്റൊ

തുനഗരവും അനുഭവിച്ചിട്ടുണ്ടാവില്ല. 13മോശെ
യുടെ നിയമത്തിൽ എഴുതിയിരിക്കുന്നതു
പോലെ തന്നെയാണതൊക്കെ സംഭവിച്ചത്.
എന്നിട്ടും ഞങ്ങൾ യഹോവയോടു സഹായ
ത്തിനപേക്ഷിച്ചില്ല! പാപം ചെയ്യുന്നത്
ഞങ്ങൾ നിർത്തുകയും ചെയ്തില്ല. യഹോവേ,
നിന്റെ സത്യത്തോടു ഞങ്ങൾ എന്നിട്ടും
ചെവിയോർത്തില്ല. 14യഹോവ ഞങ്ങൾക്ക്
അനർത്ഥങ്ങൾ തയ്യാറാക്കിവച്ചു. അതൊക്കെ
അവൻ ഞങ്ങൾക്കു സംഭവിപ്പിക്കുകയും
ചെയ്തു. തന്റെ പ്രവർത്തികളിലൊക്കെ നീതി
മാനായതുകൊണ്ടാണ് യഹോവ ഇതൊക്കെ
ചെയ്തത്. എന്നിട്ടും ഞങ്ങളവനെ ചെവിക്കൊ
ണ്ടില്ല.
15"യഹോവേ, ഞങ്ങളുടെ ദൈവമേ, ഞങ്ങ
ളെ ഈജിപ്തിൽനിന്നും മോചിപ്പിക്കുന്നതിന്
നീ നിന്റെശക്തി ഉപയോഗിച്ചു. ഞങ്ങൾ
നിന്റെ ജനമാകുന്നു. അക്കാരണംകൊണ്ട് നീ
ഇന്നും പ്രസിദ്ധനാകുന്നു. യഹോവേ, ഞങ്ങൾ
പാപം ചെയ്തിരിക്കുന്നു. ഞങ്ങൾ ക്രൂരകൃത്യ
ങ്ങൾ ചെയ്തിരിക്കുന്നു. 16യഹോവേ, യെരൂശ
ലേമിനോടുള്ള കോപം അവസാനിപ്പിക്കേ
ണമേ. യെരൂശലേം നിന്റെ വിശുദ്ധപർവ്വത
ത്തിന്മേലാകുന്നു. നീ ശരിയായ കാര്യങ്ങൾ
ചെയ്യുന്നു, അതിനാൽ യെരൂശലേമിനോടുള്ള
കോപം അവസാനിപ്പിക്കേണമേ. ചുറ്റുമുള്ളവർ
ഞങ്ങളെ അപമാനിക്കുകയും നിന്റെ ജനത്തെ
അപമാനിക്കുകയും ചെയ്യുന്നു. ഞങ്ങളും ഞങ്ങ
ളുടെ പൂർവ്വികരും നിനക്കെതിരെ പാപം
ചെയ്തതിനാലാണ് ഇങ്ങനെ സംഭവിക്കുന്നത്.
17"ഇപ്പോൾ യഹോവേ എന്റെ പ്രാർത്ഥന
കേട്ടാലും. ഞാൻ നിന്റെ ദാസനാകുന്നു. സഹാ
യത്തിനായുള്ള എന്റെ പ്രാർത്ഥന ചെവി
ക്കൊണ്ടാലും. നിന്റെ വിശുദ്ധസ്ഥലത്തിനായി
നന്മകൾ ചെയ്താലും. ആ മന്ദിരം തകർക്കപ്പെ
ട്ടിരിക്കുന്നു. പക്ഷേ യജമാനനേ, അങ്ങയുടെ
തന്നെ നന്മയ്ക്കായി ഈ നന്മകൾ ചെയ്താലും.
18എന്റെ ദൈവമേ, എന്നെ ചെവിക്കൊണ്ടാ
ലും. കണ്ണുകൾ തുറന്ന് ഞങ്ങൾക്കു സംഭവിച്ചിരി
ക്കുന്ന ദുരിതങ്ങൾ കണ്ടാലും! നിന്റെ നാമ
ത്തിൽ വിളിക്കപ്പെടുന്ന നഗരത്തിന് എന്തു
പറ്റിയെന്നു കാണുക! ഞങ്ങൾ നല്ലവരാണെ
ന്നല്ല ഞാൻ പറയുന്നത്. അതിനാലാണ് ഞാനി
തപേക്ഷിക്കുന്നത്. നീ ദയാവാനാണെന്ന് എനി
ക്കറിയാമെന്നതുകൊണ്ടാണ് ഞാൻ ഇക്കാര്യ
ങ്ങൾ ചോദിക്കുന്നത്. 19യഹോവേ, എന്റെ
വാക്കുകൾ കേട്ടാലും! യഹോവേ, ഞങ്ങളോടു
ക്ഷമിച്ചാലും! യഹോവേ, ശ്രദ്ധിച്ചാലും എന്നി
ട്ടെന്തെങ്കിലും പ്രവർത്തിക്കുകയും ചെയ്താ
ലും! താമസിക്കരുതേ! ഇപ്പോൾ എന്തെങ്കിലും
ചെയ്താലും! നിന്റെ തന്നെ നന്മയ്ക്കായി ഇതു
ചെയ്താലും! എന്റെ ദൈവമേ, ഇപ്പോൾത്ത
ന്നെ നിന്റെ നാമത്തിൽ വിളിക്കപ്പെടുന്ന
നിന്റെ നഗരത്തിനും ജനത്തിനും വേണ്ടി
എന്തെങ്കിലും ചെയ്താലും."

## എഴുപത് ആഴ്ചകളെപ്പറ്റിയുള്ള ദർശനം

20ദൈവത്തോടുള്ള എന്റെ പ്രാർത്ഥനയിൽ
ഞാൻ അക്കാര്യങ്ങൾ പറയുകയായിരുന്നു.
എന്റെയും യിസ്രായേലുകാരുടെയും പാപങ്ങ
ളെപ്പറ്റി ഞാൻ പറയുകയായിരുന്നു. ദൈവത്തി
ന്റെ വിശുദ്ധപർവ്വതങ്ങൾക്കായി ഞാൻ പ്രാർ
ത്ഥിക്കുകയായിരുന്നു. 21ഞാൻ പ്രാർത്ഥിച്ചു
കൊണ്ടിരിക്കവേ, ഗബ്രീയേൽ എന്നയാൾ
എന്റെയടുത്തേക്കു വന്നു. ദർശനത്തിൽ ഞാൻ
കണ്ട ആളായിരുന്നു ഗബ്രീയേൽ. വേഗത്തിൽ
പറന്നാണ് അയാൾ എന്റെയടുത്തു വന്നത്.
സായാഹ്നബലിയുടെ സമയത്തായിരുന്നു
അയാൾ വന്നത്. 22ഞാനറിയാനാഗ്രഹിച്ച
കാര്യങ്ങൾ മനസ്സിലാക്കാൻ ഗബ്രീയേൽ
എന്നെ സഹായിച്ചു. ഗബ്രീയേൽ പറഞ്ഞു,
"ദാനീയേലേ, നിനക്കു ജ്ഞാനം നൽകാനും
ഗ്രഹിക്കുന്നതിനു സഹായിക്കാനുമാണ് ഞാൻ
വന്നിരിക്കുന്നത്. 23നിന്റെ ആദ്യപ്രാർത്ഥന
യിൽതന്നെ കല്പന നൽകപ്പെട്ടിരുന്നു. നിന്നോ
ടു പറയാൻ ഞാൻ വന്നിരിക്കുന്നു. ദൈവം
നിന്നെ വളരെ സ്നേഹിക്കുന്നു! നീ ഈ കല്പന
മനസ്സിലാക്കുകയും ദർശനം മനസ്സിലാക്കുകയും
ചെയ്യും.
24"ദാനീയേലേ, നിന്റെ ജനത്തിനും നിന്റെ
വിശുദ്ധനഗരത്തിനും വേണ്ടി എഴുപത് ആഴ്ച
കൾ അനുവദിച്ചിരിക്കുന്നു. ദൈവം ഇതിനൊ
ക്കെയായിട്ടാണ് എഴുപത് ആഴ്ചകൾ കല്പിച്ചി
രിക്കുന്നത്: തിന്മകൾ ചെയ്യുന്നതു തടയാൻ,
പാപങ്ങൾ തടയാൻ, മനുഷ്യരെ ശുദ്ധീകരി
ക്കാൻ, നിത്യമായി തുടരുന്ന നന്മകൊണ്ടുവ
രാൻ, ദർശനങ്ങളെയും പ്രവാചകന്മാരെയും
മുദ്ര വയ്ക്കുവാൻ, പിന്നെ അതിവിശുദ്ധമാ
യൊരിടം സമർപ്പിക്കാനും.
25"ദാനീയേലേ, ഇക്കാര്യങ്ങൾ പഠിക്കുക.
ഇക്കാര്യങ്ങൾ മനസ്സിലാക്കുക! സന്ദേശം തിരി
കെപോകുകയും യെരൂശലേം പുനർനിർമ്മിക്കു
കയും ചെയ്യുന്ന കാലംമുതൽ തെരഞ്ഞെടുക്ക
പ്പെട്ട രാജാവിന്റെ വരവിന്റെ കാലംവരെ
ഏഴാഴ്ചത്തെ സമയമുണ്ടാകും. പിന്നെ യെരൂ
ശലേം പുനർനിർമ്മിക്കപ്പെടും. യെരൂശലേമിൽ
വീണ്ടും ജനങ്ങൾക്കു സമ്മേളിക്കാൻ സ്ഥലമു
ണ്ടാകും. നഗരത്തെ സംരക്ഷിക്കാൻ അതിനു
ചുറ്റിലും ഒരു കിടങ്ങുമുണ്ടാകും. അറുപത്തി
രണ്ട് ആഴ്ചകൊണ്ട് യെരൂശലേം പുനർനിർമ്മി
ക്കപ്പെടും. പക്ഷേ ആ സമയത്ത് യെരൂശലേമിൽ
നിരവധി കുഴപ്പങ്ങളുണ്ടായിരിക്കും. 26അറുപ
ത്തിരണ്ട് ആഴ്ചകൾക്കുശേഷം, തെരഞ്ഞെടുക്ക
പ്പെട്ടവൻ വധിക്കപ്പെടും. അവൻ ഇല്ലാതാകും.
അനന്തരം ഭാവിയിലെ നേതാവിന്റെ ജനം
നഗരവും വിശുദ്ധസ്ഥലവും നശിപ്പിക്കും.
അന്ത്യം ഒരു പ്രളയംപോലെ വരും. അന്ത്യം
വരെ യുദ്ധം തുടരും. ആ സ്ഥലം പൂർണ്ണമായും
തകർക്കപ്പെടണമെന്നാണു ദൈവം കല്പിച്ചിരി
ക്കുന്നത്.
27"അനന്തരം ഭാവിയിലെ ഭരണാധിപൻ നിര
വധിപേരുമായി ഒരു കരാർ ഉണ്ടാക്കും. ആ
കരാർ ഒരാഴ്ചത്തേക്കു തുടരും. ഒരാഴ്ചയുടെ
പകുതിക്കാലത്തേക്കു വഴിപാടുകളും ബലിക
ളും നിലയ്ക്കും. പിന്നെ വിനാശകൻ വരും.
അവൻ കൊടിയ വിനാശപ്രവൃത്തികൾ
ചെയ്യും! എന്നാൽ ആ വിനാശകൻ പൂർണ്ണമാ
യും നശിപ്പിക്കപ്പെടാൻ ദൈവം കല്പിച്ചിരി
ക്കുന്നു."

## ടൈഗ്രീസുനദീതീരത്ത് ദാനീയേലിന്റെ ദർശനം

10 പാർസിയുടെ രാജാവായിരുന്നു കോരെ
ശ്. കോരെശിന്റെ മൂന്നാം ഭരണവർഷം,
ദാനീയേൽ ഇക്കാര്യങ്ങളെപ്പറ്റി മനസ്സിലാക്കി.
ബേൽത്ത്ശെസ്സർ എന്നായിരുന്നു ദാനീയേലി
ന്റെ അപര നാമം.) ഇക്കാര്യങ്ങൾ സത്യമാണ്,
പക്ഷേ മനസ്സിലാക്കാൻ വിഷമകരവും.

എന്നാൽ ദാനീയേലിന് ഇക്കാര്യങ്ങൾ മനസ്സി
ലായി. അവ അയാളോടു ഒരു ദർശനത്തിൽ
വിശദീകരിക്കപ്പെട്ടിരുന്നു.
2ദാനീയേൽ പറയുന്നു, “അന്ന്, ഞാൻ, ദാനീ
യേൽ, മൂന്നാഴ്ചക്കാലത്തേക്കു വളരെ ദു:ഖിത
നായിരുന്നു. 3ആ മൂന്നാഴ്ചക്കാലം ഞാൻ വിശി
ഷ്ടഭോജ്യങ്ങളൊന്നും കഴിച്ചില്ല. ഞാൻ മാംസ
മൊന്നും കഴിച്ചില്ല. വീഞ്ഞു കുടിക്കുകയും
ചെയ്തില്ല. തലയിൽ ഞാൻ എണ്ണ തേച്ചില്ല.
മൂന്നാഴ്ചക്കാലത്തേക്കു ഞാനിതൊന്നും
ചെയ്തില്ല.
4“ആ വർഷം, ആദ്യമാസത്തിൻെറ ഇരുപത്തി
നാലാം തീയതി, ഞാൻ മഹത്തായ ടൈഗ്രീസു
നദീതീരത്തു നിൽക്കുകയായിരുന്നു. 5അവിടെ
നിൽക്കവേ, ഞാൻ തലയുയർത്തി നോക്കി.
എനിക്കുമുമ്പിൽ ഒരാൾ നിൽക്കുന്നതു ഞാൻ
കാണുകയും ചെയ്തു. ലിനൻവസ്ത്രങ്ങളായി
രുന്നു അയാൾ ധരിച്ചിരുന്നത്. തനിത്തങ്കം കൊ
ണ്ടുണ്ടാക്കിയ ഒരു പട്ട അയാൾ അരയിൽ ധരി
ച്ചിരുന്നു. 6അയാളുടെ ശരീരം മൃദുവായി, തിള
ങ്ങുന്ന ഒരു കല്ലുപോലെയായിരുന്നു. അവൻെറ
മുഖം മിന്നൽപോലെ തിളങ്ങിയിരുന്നു! അവ
ൻെറ കണ്ണുകൾ തീജ്വാല പോലെയായിരുന്നു.
അവൻെറ കൈകളും പാദങ്ങളും മിനുക്കിയ
ഓടുപോലെയായിരുന്നു! അവൻെറ ശബ്ദമോ,
ഒരാൾക്കൂട്ടത്തിൻെറയത്ര ഉച്ചത്തിലും!
7“ഞാൻ, ദാനീയേൽ, മാത്രമായിരുന്നു ആ
ദർശനം കണ്ടത്. എന്നോടൊപ്പമുണ്ടായിരുന്നവ
ർക്ക് ആ ദർശനമുണ്ടായില്ല. പക്ഷേ എന്നിട്ടും
അവർ ഭയന്നു. ഭയംകൊണ്ട് അവർ ഓടിയൊ
ളിക്കുകവരെ ചെയ്തു. 8അങ്ങനെ ഞാൻ ഒറ്റ
യ്ക്കായി. ഞാൻ ആ ദർശനം കാണുകയായി
രുന്നു. അതെന്നെ ഭയപ്പെടുത്തി. എനിക്കെൻെറ
ശക്തി നഷ്ടപ്പെട്ടു. എൻെറ മുഖം മരിച്ചവൻേറ
തുപോലെ വിളറിവെളുത്തു. ഞാൻ നിസ്സഹായ
നുമായിരുന്നു. 9പിന്നെ, ദർശനത്തിൽ പ്രത്യക്ഷ
നായവൻ സംസാരിക്കുന്നത് ഞാൻ കേട്ടു. അവ
ൻെറ ശബ്ദം കേൾക്കവേ ഞാനൊരു അഗാധ
ഉറക്കത്തിലാണ്ടു. എൻെറ മുഖം നിലത്തു പറ്റി
ക്കിടന്നു.
10“അപ്പോൾ ഒരു കരം എന്നെ സ്പർശിച്ചു.
അങ്ങനെ സംഭവിച്ചപ്പോൾ ഞാൻ കൈകളി
ലും കാൽമുട്ടുകളിലും എഴുന്നേറ്റു. ഞാൻ ഭയം
കൊണ്ട് വിറയ്ക്കുന്നുണ്ടായിരുന്നു. 11ദർശനത്തി
ലെ മനുഷ്യൻ എന്നോടുപറഞ്ഞു, ‘ദാനീയേ
ലേ, ദൈവം നിന്നെ വളരെ സ്നേഹിക്കുന്നു.
ഞാൻ നിന്നോടു പറയുന്ന കാര്യങ്ങളെപ്പറ്റി
ശ്രദ്ധയോടെ ചിന്തിക്കുക. എഴുന്നേൽക്കൂ,
ഞാൻ നിൻെറയടുത്തേക്കു അയയ്ക്കപ്പെട്ടതാ
ണ്.’ അവൻ ഇതു പറഞ്ഞപ്പോൾ, ഞാൻ എഴു
ന്നേറ്റു. ഭയംകൊണ്ട് ഞാനപ്പോഴും വിറയ്ക്കുക
യായിരുന്നു. 12അനന്തരം ദർശനത്തിലെ മനു
ഷ്യൻ വീണ്ടും സംസാരിച്ചുതുടങ്ങി. അയാൾ
പറഞ്ഞു, ‘ദാനീയേലേ ഭയപ്പെടേണ്ട. ആദ്യ
ദിനം മുതലേ ജ്ഞാനം നേടാനും ദൈവസമക്ഷ
ത്തിൽ വിനീതനാകാനും നീ നിശ്ചയിച്ചു.
അവൻ നിൻെറ പ്രർത്ഥനകൾ കേൾക്കുകയാ
യിരുന്നു. നീ പ്രാർത്ഥിക്കുകയായിരുന്നതിനാ
ലാണു ഞാൻ നിൻെറയടുത്തേക്കു വന്നത്.
13എന്നാൽ പാർസിയുടെ പ്രഭു (ദൂതൻ) എനി
ക്കെതിരെ പോരാടുകയും എന്നെ ഇരുപത്തൊ
ന്നുദിവസം ഉപദ്രവിക്കുകയും ചെയ്തിരുന്നു.
അനന്തരം പ്രധാനപ്രഭുക്കന്മാരിൽ (ദൂതന്മാർ)
ഒരാളായ മീഖായേൽ എൻെറ രക്ഷയ്ക്കെത്തി.
എന്തെന്നാൽ ഞാനവിടെ പാർസിരാജാവി
ൻെറ മുമ്പിൽ കുടുങ്ങിയിരുന്നു. 14ദാനീയേൽ,
ഇപ്പോൾ ഞാൻ നിൻെറയടുത്തു വന്നിരിക്കു
ന്നത് നിൻെറ ജനതയ്ക്കു ഭാവിയിലെന്തു സംഭ
വിക്കുമെന്നു നിന്നോടു വിവരിക്കുന്നതിനാണ്.
ഭാവിയിലെ ഒരു കാലത്തെപ്പറ്റിയുള്ളതായി
രുന്നു ആ ദർശനം.’
15“അയാൾ എന്നോടു സംസാരിച്ചു കൊണ്ടി
രിക്കവേ, ഞാൻ മുഖം നിലത്തമർത്തി നമിച്ചു.
എനിക്കു സംസാരിക്കാനായില്ല. 16അനന്തരം
മനുഷ്യനെപ്പോലെ കാണപ്പെട്ടവൻ എൻെറ
ചുണ്ടുകളിൽ സ്പർശിച്ചു. ഞാൻ വായ തുറക്കു
കയും സംസാരിച്ചു തുടങ്ങുകയും ചെയ്തു.
ഞാൻ എനിക്കു മുമ്പിൽ നിൽക്കുന്നവനോടു
പറഞ്ഞു, ‘പ്രഭോ, ദർശനത്തിൽ കണ്ട കാര്യ
ങ്ങൾ എന്നെ കുഴക്കുകയും ഭയപ്പെടുത്തുകയും
ചെയ്തിരിക്കുന്നു. എനിക്കു നിസ്സഹായത അനു
ഭവപ്പെടുന്നു. 17പ്രഭോ, ഞാൻ അങ്ങയുടെ ദാസ
നായ ദാനീയേലാകുന്നു. എനിക്കെങ്ങനെ
അങ്ങയോടു സംസാരിക്കാനാകും? എൻെറ
ശക്തി നഷ്ടമായിരിക്കുന്നു. എനിക്കു ശ്വസി
ക്കാൻ പോലും വിഷമമായിരിക്കുന്നു.’
18“മനുഷ്യനെപ്പോലെ കാണപ്പെട്ടവൻ
എന്നെ വീണ്ടും സ്പർശിച്ചു. അയാളെന്നെ
തൊട്ടപ്പോൾ എനിക്ക് ശക്തിയുണ്ടായി.
19അപ്പോൾ അവൻ പറഞ്ഞു, ‘ദാനീയേലേ,
ഭയപ്പെടേണ്ട. ദൈവം നിന്നെ വളരെ സ്നേഹി
ക്കുന്നു. നിനക്കു സമാധാനം. ഇപ്പോൾ ശക്ത
നായിരിക്കുക, ശക്തനായിരിക്കുക.’
“അവൻ എന്നോടു സംസാരിച്ചപ്പോൾ ഞാൻ
ശക്തനായിത്തീർന്നു. അപ്പോൾ ഞാൻ പറ
ഞ്ഞു, ‘പ്രഭോ, അങ്ങെനിക്കു ശക്തി തന്നിരിക്കു
ന്നു. ഇനി അങ്ങയ്ക്കു സംസാരിക്കാം.’
20“അതിനാൽ അവൻ അവരോടു പറഞ്ഞു,
‘ദാനീയേലേ, ഞാനെന്തിനാണ് നിൻെറയടു
ത്തേക്കു വന്നതെന്ന് നിനക്കറിയാമോ? വൈകാ
തെ എനിക്ക് പാർസി പ്രഭുവിനെതിരെ യുദ്ധ
ത്തിനു പോകേണ്ടതുണ്ട്. ഞാൻ പോകുമ്പോൾ
ഗ്രീസിലെ പ്രഭുവരും. 21എന്നാൽ ദാനീയേൽ,
ഞാൻ പോരുന്നതിനു മുമ്പ് സത്യത്തിൻെറ
പുസ്തകത്തിൽ എന്താണെഴുതിയിരിക്കുന്ന
തെന്ന് ഞാൻ ആദ്യം നിന്നോടു പറയേണ്ടതുണ്ട്.
മീഖായേലല്ലാതെ ആരും ആ ദുഷ്ടദൂതന്മാർക്കെ
തിരെ എന്നോടൊപ്പം നിൽക്കുന്നില്ല. നിൻെറ
ജനതയ്ക്കുമേൽ ഭരണം നടത്തുന്ന പ്രഭുവാണ്
മീഖായേൽ.

11 മേദ്യനായ ദാര്യാവേശ് രാജാവായതിൻെറ
ആദ്യവർഷം, പാർസിപ്രഭുവിനെതിരെ
യുള്ള യുദ്ധത്തിൽ ഞാൻ മീഖായേലിനെ
സഹായിക്കാൻ എഴുന്നേറ്റു നിന്നു.
2“‘ദാനീയേലേ, ഇനി ഞാൻ നിന്നോടു സത്യം
പറയാം: പാർസിയിൽ മൂന്നു രാജാക്കന്മാർ കൂടി
ഭരണം നടത്തും. പിന്നെ, നാലാമതൊരു രാജാ
വുകൂടി വരും. ആ നാലാമത്തെ രാജാവ് തനിക്കു
മുമ്പു പാർസിയിൽ രാജാവായിരുന്ന എല്ലാ
രാജാക്കന്മാരെക്കാളും ധനികനായിരിക്കും.
നാലാമത്തെ രാജാവ് തൻെറ സമ്പത്ത് ശക്തി
നേടാൻ ഉപയോഗിക്കും. എല്ലാവരെയും അവൻ
ഗ്രീസ് രാജ്യത്തിനെതിരാക്കുകയും ചെയ്യും.
3അനന്തരം അതിശക്തനും അധികാരമുള്ളവനു
മായ ഒരു രാജാവു വരും. അവൻ കൂടുതൽ
ശക്തിയോടെ ഭരണം നടത്തും. അവൻ തന്നി
ഷ്ടംപോലെ പ്രവർത്തിക്കും. 4ആ രാജാവു

വന്നതിനുശേഷം അവന്റെ രാജ്യം തച്ചുടയ്ക്ക
പ്പെടും. അവന്റെ രാജ്യം ലോകത്തിന്റെ നാലു
ഭാഗങ്ങളിലേക്കുമായി വീതിക്കപ്പെടും. അവ
ന്റെ രാജ്യം അവന്റെ മക്കൾക്കോ പേരക്കുട്ടിക
ൾക്കോ ആയി വിഭജിക്കപ്പെടില്ല. അവനുണ്ടാ
യിരുന്ന ശക്തി അവന്റെ രാജ്യത്തിനുണ്ടായിരി
ക്കുകയില്ല. എന്തുകൊണ്ടെന്നാൽ, അവന്റെ
രാജ്യം പറിച്ചെടുത്ത് അന്യർക്കു നൽകപ്പെടും.
5“‘തെക്കിന്റെ രാജാവ് ശക്തനായിത്തീരും.
പക്ഷേ അനന്തരം അയാളുടെ സേനാനായകരി
ലൊരുവൻ അയാളെ പരാജയപ്പെടുത്തും.
സേനാനായകൻ ഭരണമാരംഭിക്കും. അവൻ
അതിശക്തനായിത്തീരുകയും ചെയ്യും.
6“‘പിന്നെ, ഏതാനും വർഷങ്ങൾക്കു ശേഷം,
തെക്കിന്റെരാജാവും സേനാനായകനും
തമ്മിൽ ഒരു കരാർ ഉണ്ടാക്കും. തെക്കിന്റെ രാജാ
വിന്റെ പുത്രി വടക്കിന്റെ രാജാവിനെ വിവാ
ഹം കഴിക്കും. സമാധാനം കൈവരുത്താനാണ്
അവളിതു ചെയ്യുന്നത്. പക്ഷേ അവളും തെക്കി
ന്റെ രാജാവും വേണ്ടത്ര ശക്തരായിരിക്കില്ല.
ജനങ്ങൾ അവൾക്കും അവളെ ആ രാജ്യത്തേക്കു
കൊണ്ടുവന്നയാൾക്കും എതിരായിത്തീരും.
അവർ അവളുടെ കുഞ്ഞിനും അവളെ സഹായി
ച്ച വ്യക്തിയ്ക്കും എതിരെ തിരിയും.
7“‘പക്ഷേ തെക്കിന്റെ രാജാവിന്റെ സ്ഥാനം
ഏറ്റെടുക്കാൻ അവളുടെ കുടുംബത്തിൽനിന്ന്
ഒരാൾ വരും. വടക്കിന്റെ രാജാവിന്റെ സൈ
ന്യത്തെ അയാൾ ആക്രമിക്കും. അയാൾ രാജാവി
ന്റെ ശക്തിദുർഗ്ഗത്തിലേക്കു കടന്നുകയറും.
അയാൾ പോരാടി വിജയിക്കും. 8അവൻ അവ
രുടെ വ്യാജദൈവങ്ങളെ എടുക്കും. അവരുടെ
ലോഹവിഗ്രഹങ്ങളെയും വിലപിടിച്ച സ്വർ
ണ്ണ-വെള്ളി ഉപകരണങ്ങളെയും അവൻ എടു
ക്കും. അതെല്ലാം അവൻ ഈജിപ്തിലേക്കു എടു
ത്തുകൊണ്ടു പോകും. പിന്നെ ഏതാനും കൊല്ല
ത്തേക്കു അവൻ വടക്കിന്റെ രാജാവിനെ ഉപദ്ര
വിക്കുകയില്ല. 9വടക്കിന്റെ രാജാവ് തെക്കൻ
രാജ്യത്തെ ആക്രമിക്കും. പക്ഷേ അവൻ തോൽ
ക്കും. അവൻ സ്വന്തം രാജ്യത്തേക്കു മടങ്ങിപ്പോ
വുകയും ചെയ്യും.
10“‘വടക്കിന്റെ രാജാവിന്റെ പുത്രന്മാർ
യുദ്ധത്തിന് ഒരുങ്ങും. അവർ ഒരു വലിയ സൈ
ന്യത്തെ സംഘടിപ്പിക്കും. ആ സൈന്യം ദേശ
ത്തുകൂടി വളരെ വേഗത്തിൽ ശക്തമായ പ്രളയം
പോലെ മുന്നേറും. തെക്കിന്റെരാജാവിന്റെ
ശക്തിദുർഗ്ഗം വരെ ആ സൈന്യം പടവെട്ടിക്കയ
റും. 11അപ്പോൾ തെക്കിന്റെ രാജാവ് വളരെയ
ധികം കുപിതനായിത്തീരും. വടക്കിന്റെ രാജാ
വിനെതിരെ അയാൾ മുന്നേറ്റം നടത്തും. വടക്കി
ന്റെ രാജാവിന് വലിയൊരു സേനയുണ്ടെങ്കി
ലും അയാൾ യുദ്ധത്തിൽ തോൽക്കും. 12വടക്കി
ന്റെ സൈന്യം തോല്പിക്കപ്പെടുകയും ആ
ഭടന്മാർ പിടിച്ചുകൊണ്ടുപോകപ്പെടുകയും
ചെയ്യും. തെക്കിന്റെരാജാവ് വലിയ അഹങ്കാരി
യാവുകയും വടക്കൻസൈന്യത്തിലെ ആയിര
ക്കണക്കിനു ഭടന്മാരെ വധിക്കുകയും ചെയ്യും.
പക്ഷേ അവന്റെ വിജയം അധികനാൾ തുടരു
കയില്ല. 13വടക്കൻരാജാവ് മറ്റൊരു സൈന്യ
ത്തെ സമ്പാദിക്കും. ആ സൈന്യം ആദ്യത്തേതി
നെക്കാൾ വലുതായിരിക്കും. അനേകം വർഷങ്ങ
ൾക്കുശേഷം അയാൾ ആക്രമിക്കും. നിരവധി
ആയുധങ്ങളുള്ള വലിയൊരു സൈന്യമായി
രിക്കും അത്. ആ സൈന്യം യുദ്ധത്തിനു തയ്യാറാ
യിരിക്കും.
14“‘അക്കാലത്ത് നിരവധിപേർ തെക്കിന്റെ
രാജാവിന് എതിരായിത്തീരും. നിങ്ങളുടെ യുദ്ധ
പ്രിയരായ നിരവധിപേർ തെക്കൻരാജാവിനെ
തിരെ തിരിഞ്ഞു യുദ്ധം ചെയ്യും. അവർ വിജ
യിക്കുകയില്ലെങ്കിലും അങ്ങനെ ചെയ്യുകവഴി
അവർ ദർശനത്തെ യാഥാർത്ഥ്യമാക്കും.
15പിന്നെ വടക്കൻരാജാവ് വരികയും കോട്ടകൾ
ഉപരോധിച്ച് ഒരു ശക്തിയുള്ള നഗരം പിടിച്ചട
ക്കുകയും ചെയ്യും. തെക്കൻസൈന്യത്തിന് തിരി
ച്ചടിക്കാനുള്ള ശക്തി ഉണ്ടായിരിക്കുകയില്ല.
തെക്കൻസൈന്യത്തിലെ മികച്ച ഭടന്മാർക്കു
പോലും വടക്കൻസൈന്യത്തെ തടയാനാവില്ല.
16“‘വടക്കൻരാജാവ് തനിക്കിഷ്ടമുള്ളതൊക്കെ
പ്രവർത്തിക്കും. അവനെ തടയാൻ ഒരുത്തർക്കും
കഴിയുകയില്ല. അവൻ ആ മനോഹരദേശത്ത്
അധികാരവും നിയന്ത്ര ണവും നേടും. അതിനെ
നശിപ്പിക്കാനുള്ള ശക്തി അവനു കിട്ടുകയും
ചെയ്യും. 17വടക്കൻരാജാവ് തന്റെ പൂർണ്ണശ
ക്തിയുപയോഗിച്ച് തെക്കൻരാജാവിനെ എതി
രിടാൻ നിശ്ചയിക്കും. തെക്കൻരാജാവുമായി
അയാൾ ഒരു കരാറുണ്ടാക്കും. വടക്കൻരാജാവ്
തെക്കൻരാജാവിന് തന്റെ പുത്രിമാരിലൊരുവ
ളെ വിവാഹം കഴിച്ചുകൊടുക്കും. തെക്കൻരാജാ
വിനെ തോല്പിക്കുന്നതിനാണ് വടക്കൻരാജാവ്
അങ്ങനെ ചെയ്തതെങ്കിലും ആ പദ്ധതികൾ
വിജയിക്കില്ല. ആ പദ്ധതിയൊന്നും അവന്
സഹായകമാവില്ല.
18“‘അനന്തരം വടക്കൻരാജാവ് മധ്യധരണ്യാ
ഴിയുടെ തീരത്തുള്ള മറ്റു രാജ്യങ്ങളിലേക്കു
തന്റെ ശ്രദ്ധ തിരിക്കും. ആ നഗരങ്ങളിൽ പല
തിനെയും അയാൾ തോൽപ്പിക്കും. പക്ഷേ, ഒരു
സൈന്യാധിപൻ ആ വടക്കൻ രാജാവിന്റെ
അഹങ്കാരത്തിനും കലാപത്തിനും കടിഞ്ഞാ
ണിടും. സൈന്യാധിപൻ വടക്കൻ രാജാവിനെ
നാണം കെടുത്തും.
19“‘അങ്ങനെ സംഭവിച്ചതിനുശേഷം ആ വട
ക്കൻരാജാവ് തന്റെ സ്വന്തം രാജ്യത്തെ ശക്തി
ദുർഗ്ഗങ്ങളിലേക്കു മടങ്ങിപ്പോകും. പക്ഷേ
അയാൾ ദുർബലനാവുകയും വീഴുകയും
ചെയ്യും. അയാൾ വധിക്കപ്പെടും.
20“‘ആ വടക്കൻരാജാവിനുശേഷം പുതിയൊ
രു ഭരണാധിപൻ വരും. ആ ഭരണാധിപൻ
ഒരു ചുങ്കപ്പിരിവുകാരനെ അയയ്ക്കും. സമ്പ
ദ്സമൃദ്ധിയോടെ തനിക്കു ജീവിക്കുന്നതിനാണ്
അയാളങ്ങനെ ചെയ്യുന്നത്. എന്നാൽ, ഏതാനും
വർഷങ്ങൾക്കകം ആ ഭരണാധിപൻ നശിപ്പിക്ക
പ്പെടും. പക്ഷേ യുദ്ധത്തിൽ അയാൾ വധിക്ക
പ്പെടുകയില്ല.
21“‘ആ ഭരണാധിപനെ തുടർന്ന് വളരെ ക്രൂര
നും വെറുക്കപ്പെട്ടവനുമായ ഒരാൾ വരും. രാജകു
ടുംബാംഗമാണെന്ന മഹത്വം അയാൾക്കുണ്ടായി
രിക്കില്ല. വഞ്ചനയിലൂടെയായിരിക്കും അവൻ
ഭരണാധിപനാവുക. ജനങ്ങൾ സുരക്ഷിതത്വ
ബോധത്തോടെയിരിക്കുമ്പോൾ അപ്രതീക്ഷിത
മായി അയാൾ രാജ്യത്തെ ആക്രമിക്കും. 22വലു
തും ശക്തവുമായ സൈന്യങ്ങളെ അവൻ
തോല്പിക്കും. ഉടമ്പടിയുടെ നേതാവിനെപ്പോ
ലും അവൻ തോല്പിക്കും. 23നിരവധി രാഷ്ട്ര
ങ്ങൾ ക്രൂരനും വെറുക്കപ്പെട്ടവനുമായ ആ
ഭരണാധിപനുമായി കരാറുണ്ടാക്കും. പക്ഷേ
അവൻ നുണ പറയുകയും അവരെ കുരുക്കുക
യും ചെയ്യും. അയാൾ കൂടുതൽ അധികാരം
നേടും. പക്ഷേ കുറച്ചുപേർ മാത്രമേ അവനെ
പിന്തുണയ്ക്കൂ.

24“‘സമ്പന്നരാജ്യങ്ങൾ സുരക്ഷിതത്വബോധ
ത്തോടെയിരിക്കുമ്പോൾ ക്രൂരനും വെറുക്കപ്പെട്ട
വനുമായ ഭരണാധിപൻ അവരെ ആക്രമിക്കും.
തക്കസമയത്ത് ആക്രമണം നടത്തുകവഴി
അവൻ തന്റെ പിതാക്കന്മാർക്കു നേടാനാകാ
ത്ത വിജയംനേടും. താൻ പരാജയപ്പെടുത്തിയ
രാഷ്ട്രങ്ങൾക്കുള്ളതെല്ലാം അയാൾ തന്റെ അനു
യായികൾക്കെടുത്തു കൊടുക്കും. ശക്തിദുർഗ്ഗ
ങ്ങളെ തോല്പിച്ചു തകർക്കാൻ അവൻ പദ്ധതി
യിടും. അവൻ വിജയിയായിരിക്കും. പക്ഷേ
കുറച്ചൊരു കാലത്തേക്കു മാത്രം.
25“‘ക്രൂരനും വെറുക്കപ്പെട്ടവനുമായ ആ ഭര
ണാധിപന് വലിയൊരു സൈന്യമുണ്ടായിരി
ക്കും. അവൻ ആ സൈന്യത്തെ തന്റെ കരുത്തും
ധൈര്യവും പ്രകടിപ്പിക്കാനും തെക്കിന്റെ രാജാ
വിനെ ആക്രമിക്കാനും ഉപയോഗിക്കും. തെക്കി
ന്റെരാജാവ് വലുതും ശക്തവുമായ സൈന്യ
വുമായി യുദ്ധത്തിനു പുറപ്പെടും. എന്നാൽ
അയാളെ എതിർക്കുന്നവർ ഗൂഢാലോചനകൾ
നടത്തും. തെക്കിന്റെരാജാവ് പരാജിതനാവു
കയും ചെയ്യും. 26തെക്കൻരാജാവിന്റെ നല്ല
സുഹൃത്തുക്കളായി കരുതപ്പെടുന്നവർ അവനെ
നശിപ്പിക്കാൻ ശ്രമിക്കും. അവന്റെ സൈന്യം
പരാജിതമാകും. അവന്റെ ഭടന്മാരിലധികവും
യുദ്ധത്തിൽ വധിക്കപ്പെടും. 27ആ രണ്ടു രാജാക്ക
ന്മാരും പരസ്പരം ഹൃദയത്തിൽ ദ്രോഹിച്ചുകൊ
ണ്ടിരിക്കും. അവർ ഒരേ മേശയിലിരുന്നു പര
സ്പരം നുണ പറയും. പക്ഷേ അത് അവരിലാർ
ക്കും ഒരു ഗുണവും ചെയ്യില്ല. എന്തുകൊണ്ടെ
ന്നാൽ അവരുടെ അന്ത്യം വരുന്നതിന് ദൈവം
ഒരു സമയം നിശ്ചയിച്ചിട്ടുണ്ട്. 28വടക്കൻ രാജാ
വ് വളരെ സമ്പത്തുമായി സ്വരാജ്യത്തേക്കു
തിരികെ പോകും. അനന്തരം വിശുദ്ധകരാറിനെ
തിരെ* തിന്മകൾ ചെയ്യാൻ അവർ നിശ്ചയി
ക്കും. തന്റെ പദ്ധതിയനുസരിച്ച് അവൻ കാര്യ
ങ്ങൾ ചെയ്യുകയും എന്നിട്ട് സ്വരാജ്യത്തേക്കു
തിരികെപ്പോവുകയും ചെയ്യും.
29“‘തക്കസമയത്ത് വടക്കിന്റെ രാജാവ്
വീണ്ടും തെക്കിന്റെരാജാവിനെ ആക്രമിക്കും.
പക്ഷേ ഇത്തവണ മുമ്പത്തെപ്പോലെ അവർ
വിജയം നേടുകയില്ല. 30സൈപ്രസിൽനിന്നും
കപ്പലുകൾ വരികയും വടക്കൻ രാജാവിനെ
തിരെ പോരാടുകയും ചെയ്യും. ആ കപ്പലുകൾ
വരുന്നതു കണ്ട് അവൻ ഭയപ്പെടുകയും ചെയ്യും.
അനന്തരം അവൻ പിന്തിരിഞ്ഞ് തന്റെ കോപം
വിശുദ്ധകരാറിന്റെ നേർക്ക് എടുക്കും. അവൻ
പിന്തിരിഞ്ഞ് വിശുദ്ധകരാറിനെ അനുസരിക്കു
ന്നത് നിർത്തലാക്കിയ ജനങ്ങളെ സഹായിക്കും.
31വടക്കൻ രാജാവ് യെരൂശലേമിലെ ദൈവാല
യത്തിനെതിരെ കൊടുംക്രൂരത ചെയ്യാൻ
തന്റെ സൈന്യത്തെ അയയ്ക്കും. നിത്യബലി
കളർപ്പിക്കുന്നതിൽനിന്നും ജനങ്ങളെ അവർ തട
യും. പിന്നെയവർ യഥാർത്ഥത്തിൽ ക്രൂരമായ
തുചെയ്യും. വിനാശം വിതയ്ക്കുന്ന ഭീകരത
അവർ സൃഷ്ടിക്കും.
32“‘വിശുദ്ധകരാറിനെ കൈവിട്ട യെഹൂദരെ
വഞ്ചിക്കാൻ വടക്കൻരാജാവ് നുണകളും മൃദു
വാക്കുകളും ഉപയോഗിക്കും. ആ യെഹൂദന്മാർ
കൂടുതൽ വഷളായ പാപങ്ങൾപോലും ചെ
യ്യും. പക്ഷേ, ദൈവത്തെ അറിയുകയും അവ
നെ അനുസരിക്കുകയും ചെയ്യുന്ന യെഹൂദന്മാർ
ശക്തരായിത്തീരും. അവർ തിരിച്ചടിക്കും!
33“‘ജ്ഞാനികളായ ആ ഗുരുക്കന്മാർ, സംഭവി
ക്കുന്ന കാര്യങ്ങൾ മറ്റുള്ളവർക്കു മനസ്സിലാക്കി
ക്കൊടുക്കും. പക്ഷേ ആ ജ്ഞാനികളും പീഡനമ
നുഭവിക്കേണ്ടിവരും. ആ ജ്ഞാനികളിൽ ചിലർ
വാളിനാൽ കൊല്ലപ്പെടും. ചിലർക്കു പൊള്ള
ലേൽക്കുകയോ തടവുകാരാക്കപ്പെടുകയോ
ചെയ്യും. ചിലരുടെ വീടുകളും വസ്തുക്കളും
അപഹരിക്കപ്പെടും. 34ആ ജ്ഞാനികൾ ശിക്ഷി
ക്കപ്പെടുമ്പോൾ അവർക്കൊരല്പം സഹായം
ലഭിക്കും. പക്ഷേ ആ ജ്ഞാനികളോടു ചേരുന്ന
നിരവധിപേർ കപടനാട്യക്കാരായിരിക്കും.
35ജ്ഞാനികളിൽ ചിലർ വീഴുകയും വീഴ്ചകൾ
വരുത്തുകയും ചെയ്യും. പക്ഷേ ശിക്ഷ വരിക
തന്നെ ചെയ്യും. എന്തുകൊണ്ടെന്നാൽ, അന്ത്യ
കാലംവരെ അവർക്കു ശക്തരും പരിശുദ്ധരും
കുറ്റമറ്റവരുമായിത്തീരാമല്ലോ! പിന്നെ യഥാസ
മയം ആ അന്ത്യകാലം വരികയും ചെയ്യും.’”

### ആത്മപ്രശംസ നടത്തുന്ന രാജാവ്

36“‘വടക്കൻരാജാവ് തന്നിഷ്ടംപോലെ പ്രവർ
ത്തിക്കും. അവൻ തന്നെപ്പറ്റിത്തന്നെ പൊങ്ങച്ചം
പറയും. അവൻ സ്വയം വാഴ്ത്തുകയും താൻ
ദേവനെക്കാൾ ശ്രേഷ്ഠനാണെന്നുപോലും പറ
യുകയും ചെയ്യും. ആരും ഒരുനാളും കേട്ടിട്ടില്ലാ
ത്ത കാര്യങ്ങൾ അവൻ പറയും. ദൈവാധി
ദൈവത്തിനെ തിരെയും അവൻ അക്കാര്യങ്ങൾ
പറയും. സകല ദോഷങ്ങളും സംഭവിച്ചുകഴി
യുംവരെ അവൻ വിജയിയായിത്തുടരും.
ദൈവം നടത്താനുദ്ദേശിച്ചതു നടക്കുക തന്നെ
ചെയ്യും.
37“‘തന്റെ പിതാക്കന്മാർ ആരാധിച്ചിരുന്ന
ദേവന്മാരെ വടക്കൻരാജാവ് അത്ര കാര്യമാ
ക്കില്ല. സ്ത്രീകളാരാധിക്കുന്ന വ്യാജദൈവങ്ങ
ളെയും അവൻ കാര്യമാക്കില്ല. ഒരു ദേവനെയും
അവൻ വകവയ്ക്കില്ല. പകരം അവൻ തന്നെത്ത
ന്നെ പ്രകീർത്തിക്കുകയും ഏതൊരു ദേവനെ
ക്കാളും തന്നെ പ്രമാണിയാക്കുകയും ചെയ്യും.
38വടക്കൻരാജാവ് ഒരു ദേവനെയും ആരാധി
ക്കില്ല. പക്ഷേ പ്രതാപത്തെ ആരാധിക്കും. പ്രതാ
പവും ശക്തിയുമായിരിക്കും അവന്റെ ദേവൻ.
അവന്റെ പിതാക്കന്മാർ അവനെപ്പോലെ
പ്രതാപത്തെ സ്നേഹിച്ചില്ല. പ്രതാപത്തിന്റെ
ദേവനെ അവൻ സ്വർണ്ണവും വെള്ളിയും വില
പിടിച്ച രത്നങ്ങളും സമ്മാനങ്ങളും കൊണ്ട് ആദ
രിക്കുന്നു.
39“‘ആ വടക്കൻരാജാവ് ശക്തിദുർഗ്ഗങ്ങളെ
ഈ വിദേശദേവന്റെ സഹായത്തോടെ ആക്ര
മിക്കും. തന്നോടു ചേരുന്ന വിദേശ ഭരണാധിപ
ന്മാർക്ക് അവൻ വലിയ ബഹുമതി നൽകും.
അനേകംപേരെ അവൻ അവരുടെ അധികാര
ത്തിൻകീഴിൽ നൽകും. അവൻ ആ ഭരണാധിപ
ന്മാരിൽനിന്ന് തങ്ങൾ ഭരിക്കുന്ന ദേശത്തിന്റെ
കപ്പം വാങ്ങും.
40“‘അവസാനകാലത്ത്, തെക്കൻരാജാവ് വട
ക്കൻരാജാവിനെതിരെ ഒരു യുദ്ധംചെയ്യും. വട
ക്കൻരാജാവ് അവനെ ആക്രമിക്കും. തേരുകളും
കുതിരപ്പട്ടാളവും നിരവധി വൻകപ്പലുകളും
ഉപയോഗിച്ച് അയാൾ ആക്രമിക്കും. വടക്കൻ
രാജാവ് വെള്ളപ്പൊക്കം പോലെ ദേശത്തുകൂടി
കടന്നു പോകും. 41വടക്കൻരാജാവ് ആ മനോഹ
രദേശത്തെ ആക്രമിക്കും. നിരവധി രാഷ്ട്രങ്ങൾ
വടക്കൻരാജാവിനാൽ തോല്പിക്കപ്പെടും. പക്ഷേ,
എദോമും മോവാബും അമ്മോനിൽ നിന്നുള്ള
നേതാക്കളും അവനിൽനിന്നും രക്ഷിക്കപ്പെടും.

---

**വിശുദ്ധകരാർ** യെഹൂദജനതയെന്നാവാം ഇതി
നർത്ഥം.

42വടക്കൻരാജാവ് നിരവധി രാജ്യങ്ങളിൽ
തൻെറ ശക്തി പ്രദർശിപ്പിക്കും. അവൻ എത്ര
ശക്തനാണെന്ന് ഈജിപ്തും പഠിക്കും. 43ഈജി
പ്തിൻെറ സ്വർണ്ണത്തിൻെറയും വെള്ളിയുടെ
യും നിധികളും സകലസമ്പത്തും അവനു
കിട്ടും. ലിബ്യാക്കാരും നൂബ്യാക്കാരും അവനെ
അനുസരിക്കും. 44വടക്കൻരാജാവ് വടക്കുനിന്നും
കിഴക്കു നിന്നും തന്നെ ഭയചകിതനാക്കുകയും
കോപിഷ്ഠനാക്കുകയും ചെയ്യുന്നവാർത്തകൾ
കേൾക്കും. നിരവധി രാഷ്ട്രങ്ങളെ നിശ്ശേഷം
തകർക്കാൻ അവൻ പുറപ്പെടും. 45അവൻ
തൻെറ രാജകൂടാരങ്ങൾ സമുദ്രങ്ങൾക്കും വിശു
ദ്ധപർവ്വതത്തിനുമിടയിൽ* സ്ഥാപിക്കും.
പക്ഷേ ഒടുവിൽ ദുഷ്ടനായ ആ രാജാവു
മരിക്കും. അവൻെറ അന്ത്യകാലത്ത് അവനെ
സഹായിക്കാൻ ഒരാളും ഉണ്ടായിരിക്കില്ല.'"

12 "ദർശനത്തിലെ മനുഷ്യൻ പറഞ്ഞു,
'ദാനീയേലേ, ആ സമയം മഹാപ്രഭുവായ
(ദൂതൻ) മീഖായേൽ എഴുന്നേറ്റു നിൽക്കും.
നിൻെറ ജനമായ യെഹൂദരുടെ ചുമതല മീഖാ
യേലിനാണ്. വളരെ ദുരിതങ്ങളുടെ ഒരു കാലം
വരും ഭൂമിയിൽ രാഷ്ട്രങ്ങളുണ്ടായതിൽപ്പിന്നെ
യുള്ള ഏറ്റവും മോശമായ ദുരിതം. പക്ഷേ
ദാനീയേലേ, ആ സമയം, ജീവൻെറപുസ്തക
ത്തിൽ പേരുള്ള നിൻെറ ജനത്തിലോരോരു
ത്തരും രക്ഷിക്കപ്പെടും. 2മരണപ്പെട്ടവരും അടക്ക
പ്പെട്ടവരുമായ അനവധിപേർ ഉണർന്നെഴുന്നേ
ൽക്കും. അവരിൽ ചിലർ നിത്യജീവനിലേക്കാ
ണെഴുന്നേൽക്കുന്നത്. പക്ഷേ ചിലർ നിത്യമായ
ലജ്ജയിലേക്കും അപമാനത്തിലേക്കുമായിരി
ക്കും. 3ജ്ഞാനികൾ ആകാശത്തെപ്പോലെ
ശോഭിക്കും. നന്നായി ജീവിക്കാൻ അന്യരെ പഠി
പ്പിച്ച ജ്ഞാനികൾ നക്ഷത്രങ്ങളെപ്പോലെ
എന്നേക്കും എന്നന്നേക്കുമായി തിളങ്ങും.
4"'പക്ഷേ ദാനീയേലേ, നീ ഈ സന്ദേശം
ഒരു രഹസ്യമായി സൂക്ഷിക്കുക. നീ പുസ്തകം
അടയ്ക്കണം. അവസാനകാലം വരെ നീ ഈ
രഹസ്യം സൂക്ഷിക്കണം. യഥാർത്ഥജ്ഞാനം
തേടി അനേകർ അവിടെയുമിവിടെയും അല
യും. യഥാർത്ഥ ജ്ഞാനം വളരുകയും ചെയ്യും.'

5"'അനന്തരം ഞാൻ, ദാനീയേൽ, നോക്കിയ
പ്പോൾ മറ്റു രണ്ടുപേരെ കണ്ടു. ഒരാൾ നദിയുടെ
ഞാൻ നിന്നിരുന്ന കരയിലായിരുന്നു. മറ്റെയാൾ
നദിയുടെ മറുകരയിലുമായിരുന്നു. 6ലിനൻ
വസ്ത്രം ധരിച്ചിരുന്നയാൾ നദിയിൽ വെള്ള
ത്തിനുമീതെയായിരുന്നു. രണ്ടുപേരിലൊരാൾ
അവനോടു ചോദിച്ചു, 'അത്ഭുതങ്ങൾ സത്യമാ
കാനിനി എത്രകാലമുണ്ട്?'
7"'ലിനൻ വസ്ത്രങ്ങൾ ധരിച്ച് നദിക്കുമേലേ
നിൽക്കുകയായിരുന്നവൻ തൻെറ ഇടതുകൈ
യും വലതുകൈയും സ്വർഗ്ഗത്തിനു നേർക്കുയ
ർത്തി. നിത്യമായി ജീവിക്കുന്ന ദൈവത്തിൻെറ
നാമത്തിൽ അവൻ ഒരു സത്യം ചെയ്യുന്നതും
ഞാൻ കേട്ടു. അവൻ പറഞ്ഞു, 'മൂന്നര വർഷമെ
ടുക്കും അതിന്. വിശുദ്ധരുടെ ശക്തി തകർക്കപ്പെ
ടുകയും അക്കാര്യങ്ങൾ സത്യമായിത്തീരുകയും
ചെയ്യും.'
8"'ഞാൻ മറുപടി കേട്ടുവെങ്കിലും എനിക്കതു
മനസ്സിലായില്ല. അതിനാൽ ഞാൻ ചോദിച്ചു,
'പ്രഭോ, ഇക്കാര്യങ്ങളെല്ലാം സത്യമായതിനു
ശേഷം എന്താണു സംഭവിക്കുക?'
9"അവൻ മറുപടി പറഞ്ഞു, 'ദാനീയേലേ
നിൻെറ രീതിയിൽ ജീവിക്കുക. സന്ദേശം ഒളി
പ്പിച്ചു വച്ചിരിക്കുകയാണ്. അന്ത്യകാലംവരെ
ഇതൊരു രഹസ്യമായിരിക്കും. 10അനേകർ
ശുദ്ധീകരിക്കപ്പെടും. അവർ സ്വയം ശുദ്ധീകരി
ക്കപ്പെടും. പക്ഷേ ദുഷ്ടന്മാർ ദുഷ്ടന്മാരായി
ത്തന്നെ തുടരും. ആ ദുഷ്ടർക്ക് ഇക്കാര്യങ്ങൾ
ഗ്രഹിക്കാനാവില്ല. എന്നാൽ ജ്ഞാനികൾ ആ
കാര്യങ്ങൾ മനസ്സിലാക്കും.
11"'നിത്യബലി തടയപ്പെടും. അന്നുമുതൽ
ഭീകരത പ്രതിഷ്ഠിക്കപ്പെടുന്ന ദിവസംവരെ
ആയിരത്തി ഇരുനൂറ്റിതൊണ്ണൂറുദിവസങ്ങളു
ണ്ടായിരിക്കും. 12ആയിരത്തി മുന്നൂറ്റിമുപ്പത്ത
ഞ്ചു ദിവസങ്ങൾ അവസാനിക്കുംവരെ കാത്തി
രിക്കുന്നവൻ വളരെ സന്തുഷ്ടനാകും.
13"'പക്ഷേ ദാനീയേൽ നീ അവസാനകാലം
വരെ നിൻേറതായ രീതിയിൽ ജീവിക്കുക. നിന
ക്കു നിൻെറ വിശ്രമംലഭിക്കും. അവസാനം നീ
മരണത്തിൽനിന്നും ഉയിർത്തെഴുന്നേൽക്കുയും
നിൻെറ പങ്കു നടുകയും ചെയ്യും.'"

**വിശുദ്ധപർവ്വതം** യെരൂശലേം നിർമ്മിക്കപ്പെട്ടിരി
ക്കുന്ന പർവ്വതം.

# ഹോശേയ

### ഹോശേയയിലൂടെയുള്ള യഹോവയായ ദൈവത്തിന്റെ സന്ദേശം

1 ബെയേരിയുടെ പുത്രനായ ഹോശേയയിലൂ
ടെയുള്ള യഹോവയുടെ സന്ദേശമാകുന്നു
ഇത്. ഉസ്സീയാവും യോഥാമും ആഹാസും
ഹിസ്ക്കീയാവും യെഹൂദയിലെ രാജാക്കന്മാരാ
യിരുന്ന കാലത്തായിരുന്നു ഈ സന്ദേശം വന്ന
ത്. യോവാശിന്റെ പുത്രനായ യൊരോബെ
യാം യിസ്രായേലിലെ രാജാവായിരുന്ന കാല
ത്തായിരുന്നു അത്.
2ഹോശേയയ്ക്കുള്ള യഹോവയുടെ ആദ്യസ
ന്ദേശം ഇതായിരുന്നു. യഹോവ പറഞ്ഞു,
“വേശ്യാവൃത്തിയിലൂടെ ജനിച്ച കുട്ടികളുള്ള
ഒരു വേശ്യയെ ചെന്നു വിവാഹം കഴിക്കുക.
എന്തുകൊണ്ടെന്നാൽ ഈ രാജ്യത്തെ ജനങ്ങൾ
വേശ്യകളെപ്പോലെ പെരുമാറിയിരിക്കുന്നു.
അവർ യഹോവയോട് അവിശ്വസ്തത കാട്ടി
യിരിക്കുന്നു.”

### യിസ്രെയേലിന്റെ ജനനം

3അങ്ങനെ ഹോശേയ, ദിബ്ളയീമിന്റെ
പുത്രിയായ ഗോമരിനെ വിവാഹം കഴിച്ചു.
ഗോമർ ഗർഭം ധരിക്കുകയും ഹോശേയയുടെ
ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തു.
4യഹോവ ഹോശേയയോടു പറഞ്ഞു, “അവന്
യിസ്രെയേൽ* എന്നു പേരിടുക. എന്തുകൊ
ണ്ടെന്നാൽ കുറച്ചുകാലത്തിനകം ഞാൻ യേഹൂ
വിന്റെ കുടുംബത്തെ യിസ്രെയേൽതാഴ്വര
യിൽ രക്തം ചിതറിച്ചതിനു ശിക്ഷിക്കും. അന
ന്തരം യിസ്രായേൽരാജ്യത്തിന്റെ ഭരണം ഞാന
വസാനിപ്പിക്കും. 5അക്കാലത്തു ഞാൻ യിസ്രെ
യേൽ താഴ്വരയിൽ യിസ്രായേലിന്റെ വില്ലൊ
ടിക്കുകയും ചെയ്യും.”

### ലോരൂഹമയുടെ ജനനം

6അനന്തരം ഗോമർ വീണ്ടും ഗർഭിണിയാവു
കയും ഒരു പുത്രിയ്ക്കു ജന്മമരുളുകയും ചെയ്തു.
യഹോവ ഹോശേയയോടു പറഞ്ഞു, “അവ
ൾക്ക് ലോ-രൂഹമാ എന്നു പേരിടുക. എന്തുകൊ
ണ്ടെന്നാൽ, യിസ്രായേൽ രാജ്യത്തോടു ഞാനി
നി കരുണ കാട്ടുകയില്ല. ഞാൻ അവരോടു
ക്ഷമിക്കുകയുമില്ല. 7പക്ഷേ യെഹൂദരാജ്യ
ത്തോടു ഞാൻ കരുണകാട്ടും. യെഹൂദരാജ്യ
ത്തെ ഞാൻ രക്ഷിക്കും. അവരെ രക്ഷിക്കാൻ
ഞാൻ വില്ലോ വാളോ ഉപയോഗിക്കില്ല. യുദ്ധ
ക്കുതിരകളെയോ ഭടന്മാരെയോ ഞാൻ ഉപയോ
ഗിക്കില്ല. എന്റെ സ്വന്തം കരുത്തുകൊണ്ടാണു
ഞാനവരെ രക്ഷിക്കുക.”

### ലോ- അമ്മീയുടെ ജനനം

8ലോരൂഹമയുടെ പരിചരണത്തിനുശേഷം
ഗോമർ വീണ്ടും ഗർഭിണിയായി. അവൾ ഒരു
പുത്രനു ജന്മമരുളി. 9അപ്പോൾ യഹോവ പറ
ഞ്ഞു, “അവന് ലോ-അമ്മീ എന്നു പേരിടുക.
എന്തുകൊണ്ടെന്നാൽ നിങ്ങൾ എന്റെ ജനമല്ല.
ഞാൻ നിങ്ങളുടെ ദൈവവുമല്ല.”

### നിരവധി യിസ്രായേലുകാരുണ്ടായിരിക്കുമെന്ന് യഹോവയായ ദൈവം വാഗ്ദാനം ചെയ്യുന്നു

10“ഭാവിയിൽ യിസ്രായേലുകാരുടെ എണ്ണം
കടൽപ്പുറത്തെ മണൽത്തരികളുടേതു പോലെ
യാകും. നിങ്ങൾക്കത് അളക്കാനോ എണ്ണാനോ
കഴിയില്ല. അപ്പോൾ, ‘നിങ്ങൾ എന്റെ ജനമല്ല’
എന്ന് അവരോടു പറയപ്പെട്ടിടത്ത് ‘നിങ്ങൾ
ജീവിക്കുന്ന ദൈവത്തിന്റെ മക്കളാണ്’ എന്നു
പറയപ്പെടും. 11“അനന്തരം യെഹൂദയിലെയും
യിസ്രായേലിലെയും ജനങ്ങൾ സമാഹരിക്ക
പ്പെടും. അവർ തങ്ങൾക്കായി ഒരു ഭരണാധി
പനെ തെരഞ്ഞെടുക്കും. അവരുടെ രാഷ്ട്രം
അവരെ സംബന്ധിച്ചിടത്തോളം വളരെ വലു
തായിരിക്കുകയും ചെയ്യും. യിസ്രായേലിന്റെ
ദിനം സത്യത്തിൽ മഹത്വമേറിയതായിരിക്കും.”

2 “അപ്പോൾ നിങ്ങൾ നിങ്ങളുടെ സഹോദര
ന്മാരോടു പറയും, ‘നിങ്ങൾ എന്റെ ജനമാ
കുന്നു.’ നിങ്ങൾ സഹോദരിമാരോടു പറയും,
‘അവൻ നിങ്ങളോടു കരുണ കാട്ടിയിരിക്കുന്നു.’”

### യിസ്രായേൽരാഷ്ട്രത്തോട് യഹോവ സംസാരിക്കുന്നു

2“നിന്റെ അമ്മയുമായി തർക്കിക്കുക. തർക്കി
ക്കുക! എന്തെന്നാൽ അവൾ എന്റെ ഭാര്യയല്ല!
ഞാനവളുടെ ഭർത്താവല്ല! വേശ്യാവൃത്തി അവ
സാനിപ്പിക്കാൻ അവളോടു പറയുക. കാമുക
ന്മാരെ അവളുടെ സ്തനങ്ങൾക്കിടയിൽനിന്നും
മാറ്റാൻ അവളോടു പറയുക. 3അവൾ വ്യഭി
ചാരം അവസാനിപ്പിക്കാൻ വിസമ്മതിച്ചാൽ
ഞാനവളെ നഗ്നയാക്കും. അവളെ ഞാൻ
അവൾ പിറന്ന ദിനത്തിലേതുപോലെയാക്കും.
അവളുടെ ജനത്തെ ഞാൻ കൊണ്ടുപോവു
കയും അവൾ ശൂന്യമായ മരുഭൂമിപോലെ ആയി
ത്തീരുകയും ചെയ്യും. അവളെ ഞാൻ ദാഹം
കൊണ്ടു വധിക്കും. 4അവളുടെ കുട്ടികൾ വ്യഭി
ചാരത്തിന്റെ സന്തതികളാകയാൽ എനിക്കവ
രോട് ഒരു കാരുണ്യവുമുണ്ടായിരിക്കില്ല. 5അവ
രുടെ അമ്മ ഒരു വേശ്യയെപ്പോലെ പെരുമാറി.
അവരുടെ അമ്മ തന്റെ പ്രവൃത്തിയിൽ ലജ്ജി
ക്കട്ടെ. അവൾ പറഞ്ഞു, ‘ഞാനെന്റെ കാമുക
ന്മാരുടെ അടുത്തേക്കു പോകും. അവർ എനിക്കു
ഭക്ഷണവും വെള്ളവും തരുന്നു. അവർ എനിക്കു
കമ്പിളിയും ലിനനും തരുന്നു. അവർ എനിക്കു
വീഞ്ഞും ഒലിവെണ്ണയും തരുന്നു.’
6“അതിനാൽ യഹോവയായ ഞാൻ നിന്റെ
(യിസ്രായേലിന്റെ) മാർഗ്ഗം മുള്ളുകൾകൊണ്ടു
തടയും. ഞാനൊരു മതിലുകെട്ടും. അപ്പോഴവൾ
ക്ക് തന്റെ വഴികൾ കണ്ടെത്താൻ കഴിയില്ല.

---

**യിസ്രെയേൽ** “ദൈവം വിത്തിടും” എന്നാണ് എബ്രായ ഭാഷയിൽ ഈ പേരിന്റെ അർത്ഥം.

7അവൾ തന്റെ കാമുകന്മാർക്കു പിന്നാലെ
പായും. പക്ഷേ അവൾക്കവരെ പിടികൂടാൻ
കഴിയില്ല. അവൾ കാമുകന്മാരെ തേടുമെങ്കിലും
അവരെ കണ്ടെത്താൻ അവൾക്കാവില്ല.
അപ്പോൾ അവൾ പറയും, 'ഞാനെന്റെ ആദ്യ
ഭർത്താവിന്റെ (ദൈവം) അടുത്തേക്കു തിരികെ
പോകും. അവനോടൊത്തായിരുന്നപ്പോൾ
എനിക്കു ജീവിതം സുഖകരമായിരുന്നു. ഇപ്പോ
ഴത്തെക്കാൾ വളരെ ഭേദമായിരുന്നു അപ്പോഴ
ത്തെ ജീവിതം.'
8"അവൾക്കു ധാന്യവും വീഞ്ഞും എണ്ണയും
നൽകിയവൻ ഞാനാ(യഹോവ)യിരുന്നെന്ന്
അവൾക്കറിയാമായിരുന്നില്ല. അവൾക്കു ഞാൻ
കൂടുതൽ കൂടുതൽ സ്വർണ്ണവും വെള്ളിയും
നൽകിക്കൊണ്ടേയിരുന്നു. പക്ഷേ യിസ്രായേലു
കാർ ആ വെള്ളിയും സ്വർണ്ണവും ബാലിന്റെ
പ്രതിമകളുണ്ടാക്കാനാണുപയോഗിച്ചത്. 9അതി
നാൽ ഞാൻ മടങ്ങിവരും. വിളവെടുക്കാറാകു
മ്പോൾ എന്റെ ധാന്യം ഞാൻ തിരികെ എടു
ക്കും. മുന്തിരി തയ്യാറാകുമ്പോൾ ഞാൻ എന്റെ
വീഞ്ഞു തിരികെ എടുക്കും. എന്റെ കമ്പിളി
യും ലിനനും ഞാൻ തിരിച്ചെടുക്കും. അവൾക്കു
നഗ്നത മറയ്ക്കാനാണു ഞാൻ അതൊക്കെ
നൽകിയത്. 10ഇനി ഞാനവളുടെ വസ്ത്രങ്ങളു
രിയും. അവളുടെ കാമുകന്മാരെല്ലാം കാണത്ത
ക്കവിധത്തിൽ അവൾ നഗ്നയായിത്തീരും.
എന്റെ ശക്തിയിൽനിന്നും അവളെ രക്ഷിക്കാൻ
ഒരുത്തർക്കും സാധിക്കില്ല. 11അവളുടെ സകല
ആഹ്ലാദവും ഞാൻ (ദൈവം) എടുക്കും. അവ
ളുടെ ഉത്സവങ്ങളും അമാവാസിവിരുന്നുകളും
വിശ്രമദിനങ്ങളും ഞാൻ ഇല്ലാതാക്കും. അവ
ളുടെ വിശേഷവിരുന്നുകളൊക്കെ ഞാൻ അവ
സാനിപ്പിക്കും. 12അവളുടെ മുന്തിരിവള്ളികളും
അത്തിമരങ്ങളും പൂർണ്ണമായും ഞാൻ നശിപ്പി
ക്കും. അവൾ പറഞ്ഞു, 'എന്റെ കാമുകന്മാ
രാണ് എനിക്കിതൊക്കെ തന്നത്.' പക്ഷേ അവ
ളുടെ ഉദ്യാനങ്ങളെ ഞാൻ നശിപ്പിക്കും-അവ
കൊടുംകാടുപോലെയായിത്തീരും.
കാട്ടുമൃഗങ്ങൾ വരികയും ആ ചെടികളിൽനിന്ന്
ഭക്ഷണം കഴിക്കുകയും ചെയ്യും.
13"അവൾ ബാലിനെ ആരാധിച്ചു. അതിനാൽ
അവളെ ഞാൻ ശിക്ഷിക്കും. അവർ ബാലിന്
ധൂപങ്ങൾ കത്തിച്ചു. അവൾ വേഷഭൂഷാദികള
ണിഞ്ഞു-അവൾ തന്റെ ആഭരണങ്ങളും മൂക്കു
വളയവുമിട്ടു. പിന്നെ അവൾ തന്റെ കാമുക
ന്മാരുടെ അടുത്തേക്കു പോവുകയും എന്നെ
മറക്കുകയും ചെയ്തു." യഹോവ പറഞ്ഞതാ
ണിത്.
14"അതിനാൽ ഞാൻ(യഹോവ) അവളോടു
പ്രേമപൂർവ്വം സംസാരിക്കും. അവളെ ഞാൻ
മരുഭൂമിയിലേക്കു നയിക്കുകയും മൃദുവാക്കുകൾ
പറയുകയും ചെയ്യും. 15അവിടെ ഞാനവൾക്കു
മുന്തിരിത്തോപ്പുകൾ നൽകും. പ്രതീക്ഷയുടെ
കവാടമായി ഞാനവൾക്ക് ആഖോർതാഴ്വര
നൽകും. അപ്പോഴവൾ അവളുടെ യൗവനകാല
ത്തിലെന്നപോലെയും താൻ മിസ്രയീമിൽ
നിന്നും പുറത്തുവന്ന കാലത്തേതുപോലെയും
മറുപടി പറയും." 16യഹോവ ഇങ്ങനെ പറയു
ന്നു, "അന്ന് നീ എന്നെ 'എന്റെ ഭർത്താവേ'
എന്നു വിളിക്കും. 'എന്റെ ബാൽ' എന്നാ
യിരിക്കില്ല നീ എന്നെ വിളിക്കുക. 17അവളുടെ
വായിൽ നിന്നും ഞാൻ ബാലിന്റെ നാമം
എടുത്തുകളയും. അപ്പോൾ ജനം വീണ്ടും
ബാലിന്റെ നാമം ഉപയോഗിക്കുകയില്ല.

18"അന്ന്, യിസ്രായേൽജനതയ്ക്കായി വയ
ലിലെ മൃഗങ്ങളും ആകാശത്തിലെ പറവകളും
നിലത്തിഴയുന്ന ജീവികളുമായി ഞാനൊരു
കരാർ ഉണ്ടാക്കും. വില്ലും വാളും യുദ്ധായുധ
ങ്ങളും ഞാൻ ഒടിക്കും. ദേശത്ത് ഒരു യുദ്ധോപക
രണവും അവശേഷിക്കുകയില്ല. യിസ്രായേലു
കാർക്കു സമാധാനത്തിൽ കഴിയത്തക്കവിധം
ഞാൻ ദേശത്തെ സുരക്ഷിതമാക്കും. 19നിന്നെ
ഞാൻ (യഹോവ) എന്നെന്നേക്കും എന്റെ വധു
വാക്കുകയും ചെയ്യും. നിന്നെ ഞാൻ നന്മയോ
ടെയും നീതിയോടെയും സ്നേഹത്തോടെയും
കാരുണ്യത്തോടെയും എന്റെ വധുവാക്കും.
20നിന്നെ ഞാനെന്റെ വിശ്വസ്തവധുവാക്കും.
അപ്പോൾ നീ സത്യമായും യഹോവയെ അറി
യും. 21അപ്പോൾ ഞാൻ പ്രതികരിക്കുകയും
ചെയ്യും." യഹോവ ഇങ്ങനെ പറയുന്നു.
"ഞാൻ ആകാശങ്ങളോടു സംസാരിക്കും,
അവർ ഭൂമിയിലേക്കു മഴ നൽകുകയും ചെയ്യും.
22ഭൂമി ധാന്യവും വീഞ്ഞും തൈലവും ഉല്പാദി
പ്പിക്കും. യിസ്രെയേലിന്റെ ആവശ്യങ്ങൾക്കു
ള്ളതു തികയുകയും ചെയ്യും.
23അവളുടെ ദേശത്ത് ഞാൻ അവളുടെ വിത്തു
കൾ വിതയ്ക്കും. ലോരൂഹമയോടു ഞാൻ
കരുണ കാട്ടും, ലോ-അമ്മീയോടു 'നിങ്ങളെ
ന്റെ ജനം' എന്നു ഞാൻ പറയും. 'നീ ഞങ്ങ
ളുടെ ദൈവം' എന്ന് അവരെന്നോടു പറയുക
യും ചെയ്യും."

## ഹോശേയ ഗോമരിനെ അടിമത്തത്തിൽ നിന്നും തിരികെ വാങ്ങുന്നു

3 അനന്തരം യഹോവ എന്നോടു വീണ്ടും പറ
ഞ്ഞു, "ഗോമരിന്* അനവധി കാമുകന്മാ
രുണ്ട്. പക്ഷേ നീ അവളെ തുടർന്നും സ്നേഹി
ക്കണം. എന്തുകൊണ്ടെന്നാൽ അതു യഹോവ
യെപ്പോലെയാകുന്നു. യഹോവ തുടർന്നും
യിസ്രായേലുകാരെ സ്നേഹിക്കുന്നു. പക്ഷേ
അവർ അന്യദേവന്മാരെ ആരാധിക്കുന്നതു തുട
രുകയാണ്. മുന്തിരിയടകൾ തിന്നാൻ അവർ
ഇഷ്ടപ്പെടുകയും ചെയ്യുന്നു."
2അതിനാൽ ഞാൻ ഗോമരിനെ പതിനഞ്ചു
കഷണം വെള്ളിയും ഒന്നര ഹോമെർ യവവും
നൽകി വാങ്ങി. 3എന്നിട്ട് ഞാനവളോടു പറ
ഞ്ഞു, "കുറെ ഏറെദിവസങ്ങൾ നീ വസതി
യിൽ എന്നോടൊപ്പം തന്നെ കഴിയണം. നീയൊ
രു വേശ്യയെപ്പോലെയാകരുത്. നീ മറ്റൊരു
വനോടൊപ്പം പോകരുത്. ഞാൻ നിന്റെ
ഭർത്താവായിരിക്കുകയും ചെയ്യും."
4അതേപോലെ യിസ്രായേലുകാർ അനവധി
ദിവസത്തേക്ക് ഒരു രാജാവോ നേതാവോ ഇല്ലാ
തെ കഴിയും. അവർ ഒരു ബലിയോ സ്മാരകശി
ലയോ ഇല്ലാതെ കഴിയും. എഫോദോ* ഗൃഹ
ബിംബമോ ഇല്ലാത്തവരായിരിക്കും അവർ.
5ഇതിനുശേഷം യിസ്രായേലുകാർ തിരികെ
വരും. അപ്പോൾ അവർ തങ്ങളുടെ ദൈവമായ
യഹോവയെയും രാജാവായ ദാവീദിനെയും
തിരയും. അവസാനനാളുകളിൽ അവർ യഹോ
വയെയും അവന്റെ നന്മയെയും ആദരിക്കും.

## യിസ്രായേലിനെതിരെ യഹോവ കോപിക്കുന്നു

4 യിസ്രായേൽജനതയേ, യഹോവയുടെ
സന്ദേശം ശ്രവിക്കുക! ഈ രാജ്യത്തു വസി
ക്കുന്ന ജനങ്ങൾക്കെതിരെ യഹോവ തന്റെ

**ഗോമർ** "ഒരു സ്ത്രീ" എന്നു വാച്യാർത്ഥം.

വാദം ഉന്നയിക്കും. "ഈ രാജ്യത്തുള്ള ജനങ്ങൾ
യഥാർത്ഥത്തിൽ ദൈവത്തെ അറിയുന്നില്ല.
ജനം ദൈവത്തോടു സത്യസന്ധതയോ വിശ്വ
സ്തതയോ പുലർത്തുന്നില്ല. 2അവർ വ്യാജ
മായ ആണയിടുകയും നുണ പറയുകയും
കൊല്ലുകയും മോഷ്ടിക്കുകയും ചെയ്യുന്നു.
അവർ വ്യഭിചാരപാപം ചെയ്യുകയും തങ്ങ
ളുടെ കുഞ്ഞുങ്ങളെ സൃഷ്ടിക്കുകയും ചെയ്യുന്നു.
അവർ വീണ്ടും വീണ്ടും കൊലചെയ്യുന്നു.
3അതിനാൽ രാജ്യം മരിച്ചവർക്കായി വിലപിക്കു
ന്നവനെപ്പോലെയാകുന്നു. അതിന്റെ ജനതയാ
കെ ദുർബ്ബലരുമാകുന്നു. വയലിലെ മൃഗങ്ങളും
ആകാശത്തിലെ പറവകളും സമുദ്രത്തിലെ
മത്സ്യങ്ങളും ചാകുകയാണ്. 4ആരും മറ്റൊരാ
ളോടു തർക്കിക്കുകയോ അന്യനെ കുറ്റപ്പെടുത്തു
കയോ ചെയ്യരുത്. പുരോഹിതന്മാരേ, എന്റെ
വാദം നിങ്ങളോടാണ്! 5നിങ്ങൾ (പുരോഹിത
ന്മാർ) പകൽസമയത്തു വീഴും. രാത്രിയിൽ
പ്രവാചകന്മാരും നിങ്ങളോടൊപ്പം വീഴും.
നിങ്ങളുടെ അമ്മയെ ഞാൻ നശിപ്പിക്കുകയും
ചെയ്യും.

6"അറിവില്ലാത്തതിനാൽ എന്റെ ജനം നശി
പ്പിക്കപ്പെട്ടു. നിങ്ങൾ പഠിക്കാൻ കൂട്ടാക്കിയില്ല.
അതിനാൽ നിങ്ങളെ ഞാൻ എന്റെ പുരോഹി
തനായിട്ട് അംഗീകരിക്കില്ല. നിങ്ങൾ നിങ്ങളുടെ
ദൈവത്തിന്റെ നിയമം മറന്നിരിക്കുന്നു. അതി
നാൽ നിങ്ങളുടെ കുട്ടികളെ ഞാനും മറക്കും.
7അവർ അഹങ്കാരികളായി! എനിക്കെതിരെ
അവർ കൂടുതൽ കൂടുതൽ പാപം ചെയ്തു.
അതിനാൽ അവരുടെ തേജസ്സ് ഞാൻ അപമാന
മാക്കും.

8"ജനങ്ങളുടെ പാപത്തോടു പുരോഹിത
ന്മാർ ചേർന്നു. അവർ കൂടുതൽ കൂടുതൽ പാപ
ങ്ങൾക്കു കൊതിച്ചു. 9അതിനാൽ പുരോഹിത
ന്മാർക്ക് ജനങ്ങളിൽനിന്ന് ഒരു വ്യത്യാസവുമി
ല്ലാതായിരിക്കുന്നു. അവരുടെ പ്രവൃത്തികൾക്ക്
ഞാനവരെ ശിക്ഷിക്കും. അവരുടെ തെറ്റായ
പ്രവൃത്തികൾക്ക് ഞാൻ പ്രതിഫലം കൊടുക്കും.
10അവർ ഭക്ഷിക്കും, തൃപ്തിവരില്ല! അവർ ലൈം
ഗികപാപം ചെയ്യുമെങ്കിലും കുഞ്ഞുങ്ങളുണ്ടാ
വില്ല. എന്തുകൊണ്ടെന്നാൽ, അവർ യഹോവ
യെ മറക്കുകയും വേശ്യകളെപ്പോലെയായിത്തീ
രുകയും ചെയ്തു.

11"ലൈംഗികപാപവും കടുപ്പമുള്ള മദ്യവും
പുതുവീഞ്ഞും ഒരുവന്റെ നേർബുദ്ധിയെ നശി
പ്പിക്കും. 12എന്റെ ജനം മരക്കഷണങ്ങളോടു
ഉപദേശം തേടുകയാണ്. ആ വടികൾ മറുപടി
നൽകുമെന്നാവണരുടെ വിചാരം. എന്തുകൊ
ണ്ടെന്നാൽ അവർ വ്യാജദൈവങ്ങൾക്കു പിറ
കേ, വേശ്യകൾക്കു പിന്നാലെയെന്നപോലെ
ഓടി. അവർ തങ്ങളുടെ ദൈവത്തെ വിടുകയും
വേശ്യകളെപ്പോലെ ആയിത്തീരുകയും ചെ
യ്തു. 13അവർ പർവ്വതങ്ങളുടെ മുകളിൽവച്ച്
ബലികൾ നടത്തുകയും കുന്നുകളിൽ ഓക്കുമര
ത്തിന്റെ തണലിലും പുന്നയുടെയും ആൽമര
ങ്ങളുടെയും കീഴിൽ ധൂപങ്ങൾ കത്തിക്കുകയും
ചെയ്യുന്നു. ആ മരങ്ങളുടെ തണൽ മനോഹരമാ
ണ്. അതിനാൽ നിങ്ങളുടെ പെൺമക്കൾ ആ
മരങ്ങൾക്കു കീഴെ വേശ്യകളെപ്പോലെ കിടക്കു
ന്നു. നിങ്ങളുടെ മരുമക്കൾ ലൈംഗികപാപ
ങ്ങളിൽ മുഴുകിയിരിക്കുകയും ചെയ്യുന്നു.

14"നിങ്ങളുടെ പുത്രിമാരെ വേശ്യകളായതി
നും നിങ്ങളുടെ പുത്രഭാര്യമാരെ ലൈംഗികപാ
പങ്ങളുടെ പേരിലും എനിക്കു കുറ്റപ്പെടുത്താ
നാവില്ല. പുരുഷന്മാർ പോയി വേശ്യകളോ
ടൊപ്പം ഉറങ്ങുന്നു. ആലയവേശ്യകളോടൊപ്പം
അവർ പോവുകയും ബലികളർപ്പിക്കുകയും
ചെയ്യുന്നു. അങ്ങനെ ആ വിഡ്ഢികൾ സ്വയം
നശിപ്പിക്കുകയാണ്.

### യിസ്രായേലിന്റെ ലജ്ജാ കരമായ പാപങ്ങൾ

15"യിസ്രായേലേ, നീയൊരു വേശ്യയെപ്പോ
ലെ പെരുമാറുന്നു. പക്ഷേ യെഹൂദയെ അപരാ
ധിയാക്കരുത്. ഗിൽഗാലിലേക്കു പോവുകയോ
ബേത്ത്-ആവെനിലേക്കു പോവുകയോ ചെയ്യ
രുത്. യഹോവയുടെ നാമം ആണയിടാൻ ഉപ
യോഗിക്കരുത്. 'യഹോവ ജീവിക്കുന്നതു
പോലെ...!' എന്ന് ആണയിടരുത്. 16യഹോവ
യിസ്രായേലിന് നിരവധി സംഗതികൾ നൽകി
യിരിക്കുന്നു. നിറയെ പുല്ലുള്ള ഒരു വയലി
ലേക്കു തന്റെ ആടുകളെ കൊണ്ടുപോകുന്ന
ഇടയനെപ്പോലെയാണവൻ. പക്ഷേ യിസ്രാ
യേൽ കഠിനമനസ്സുള്ളവരാണ്. വീണ്ടും വീണ്ടും
ഓടിപ്പോകുന്ന പശുക്കിടാവിനെപ്പോലെയാ
ണ് യിസ്രായേൽ. 17എഫ്രയീം തന്റെ വിഗ്ര
ഹങ്ങളോടു ചേർന്നിരിക്കുന്നു. അതിനാലവനെ
വെറുതെ വിടുക.

18"എഫ്രയീം അവരുടെ മദ്യപാനത്തോടു
ചേർന്നിരിക്കുന്നു. അവർ വേശ്യകളായിത്തന്നെ
തുടരട്ടെ. അവർ തങ്ങളുടെ കാമുകരോടൊത്തു
കഴിയട്ടെ. 19ആ ദൈവങ്ങളുടെയടുത്തേക്ക്
അവർ സുരക്ഷിതത്വത്തിനുവേണ്ടി പോയി.
അവർക്കു ചിന്താശേഷി നഷ്ടമാവുകയും
ചെയ്തു. അവരുടെ ബലികൾ അവർക്ക് അപ
മാനം കൊണ്ടു വരുന്നു."

### നേതാക്കൾ യിസ്രായേലിനെയും യെഹൂദ യെയും പാപം ചെയ്യിക്കുന്നു

5 "പുരോഹിതന്മാരേ, യിസ്രായേൽരാജ്യമേ,
രാജകുടുംബാംഗങ്ങളേ, എന്നെ ശ്രവിക്കുക.
നിങ്ങൾ കുറ്റക്കാരെന്നു വിധിക്കപ്പെട്ടിരിക്കുന്നു!
നിങ്ങൾ മിസ്പയിൽ ഒരു കെണിപോലെയാ
യിരുന്നു. താബോരിൽ നിലത്തു വിരിച്ച ഒരു
വലപോലെയായിരുന്നു നിങ്ങൾ. 2നിങ്ങൾ
അനേകമനേകം തിന്മകൾ ചെയ്തിരിക്കുന്നു.
അതിനാൽ നിങ്ങളെയെല്ലാം ഞാൻ ശിക്ഷിക്കും!
3എനിക്ക് എഫ്രയീമിനെ അറിയാം. യിസ്രാ
യേൽ ചെയ്തിരിക്കുന്ന കാര്യങ്ങൾ എനിക്കറി
യാം. എഫ്രയീമേ, ഇപ്പോൾ നീ ഒരു വേശ്യയെ
പ്പോലെയായിരിക്കുന്നു. യിസ്രായേൽ പാപങ്ങ
ൾകൊണ്ട് അഴുക്കുപുരണ്ടതായിരിക്കുന്നു.
4യിസ്രായേൽജനത നിരവധി തിന്മകൾ ചെ
യ്തിരിക്കുന്നു. ആ തിന്മകൾ അവരെ ദൈവത്തി
ങ്കലേക്കു മടങ്ങിവരുന്നതിൽനിന്നു തടയുന്നു.
അവരെപ്പോഴും അന്യദൈവങ്ങൾക്കു പിന്നാ
ലെ പോകാനുള്ള വഴികളാലോചിക്കുകയാണ്.
അവർക്ക് യഹോവയെ അറിയില്ല. 5യിസ്രാ
യേലിന്റെ അഹങ്കാരം അവർക്കെതിരെ ഒരു
സാക്ഷ്യമാകുന്നു. അതിനാൽ യിസ്രായേലും
എഫ്രയീമും തങ്ങളുടെ പാപത്തിൽ വീഴും.
പക്ഷേ യെഹൂദയും അവരോടൊപ്പം തകർന്നു
വീഴും.

6"ജനങ്ങളുടെ നേതാക്കൾ യഹോവയെ
തേടിപ്പോകും. അവർ തങ്ങളുടെ ആടുകളെയും
പശുക്കളെയും തങ്ങളോടൊപ്പം കൊണ്ടുപോ
കും. പക്ഷേ അവർ യഹോവയെ കണ്ടെത്തു
കില്ല, കാരണം അവൻ അവരെ ഉപേക്ഷിച്ചിരി

ക്കുന്നു. 7അവർ യഹോവയോടു വിശ്വസ്തത
പുലർത്തിയില്ല. അവരുടെ കുട്ടികൾ അന്യരുടേ
തായിരുന്നു. ഇപ്പോൾ അവൻ അവരെയും അവ
രുടെ ദേശത്തെയും നശിപ്പിക്കുകയും ചെയ്യും.”

## യിസ്രായേലിൻെറ വിനാശത്തെ പ്പറ്റിയുള്ള പ്രവചനം

8“ഗിബെയയിലെ കൊമ്പ് മുഴക്കുക. രാമ
യിലെ കാഹളം മുഴക്കുക. ബേത്ത് ആവേനിൽ
മുന്നറിയിപ്പു നൽകുക. ബെന്യാമീൻ, ശത്രു
ഇതാ നിനക്കു പിന്നിൽ.
9ശിക്ഷയുടെ സമയത്ത് എഫ്രയീം ശൂന്യ
മാകും. അക്കാര്യങ്ങൾ പരമാർത്ഥത്തിൽ സംഭ
വിക്കുമെന്ന് യിസ്രായേൽകുടുംബങ്ങൾക്കു
ഞാൻ (ദൈവം) മുന്നറിയിപ്പു തരുന്നു.
10അന്യൻെറ മുതൽ അപഹരിക്കാൻ ശ്രമി
ക്കുന്ന കള്ളന്മാരെപ്പോലെയാണ് യെഹൂദയിലെ
നേതാക്കന്മാർ. അതിനാൽ ഞാൻ (ദൈവം)
എൻെറ കോപം അവർക്കുമേൽ വെള്ളം പോലെ
ചൊരിയും.
11എഫ്രയീം ശിക്ഷിക്കപ്പെടും. അവൻ തകർക്ക
പ്പെടുകയും മുന്തിരിപോലെ ഞെരുക്കപ്പെടുക
യും ചെയ്യും. എന്തുകൊണ്ടെന്നാൽ അവൻ
വ്യർത്ഥതയുടെ പിന്നാലെ പോകാൻ നിശ്ച
യിച്ചു.
12എഫ്രയീമിനെ ഞാൻ നശിപ്പിക്കും, ചിതൽ
തുണി തിന്നുമ്പോലെയും ദ്രവിക്കൽ തടിയെ
നശിപ്പിക്കുമ്പോലെ യെഹൂദയെ ഞാൻ തക
ർക്കും.
13എഫ്രയീം തൻെറ അസുഖം കാണുകയും
യെഹൂദാ തൻെറ മുറിവുകൾ കാണുകയും ചെ
യ്തു. അതിനാലവർ സഹായത്തിനായി അശ്ശൂ
രിനെ സമീപിച്ചു. തങ്ങളുടെ പ്രശ്നം അവർ
മഹാരാജാവിനോടു പറഞ്ഞു. പക്ഷേ ആ രാജാ
വിനു നിങ്ങളെ സുഖപ്പെടുത്താനാവില്ല. നിങ്ങ
ളുടെ മുറിവുണക്കാൻ അവനു കഴിയില്ല.
14എന്തുകൊണ്ടെന്നാൽ, എഫ്രയീമിനു
ഞാനൊരു സിംഹത്തെപ്പോലെ. യെഹൂദയ്ക്കു
ഞാനൊരു സിംഹക്കുട്ടിയെപ്പോലെ. ഞാൻ-
അതെ, ഞാൻ (യഹോവ)-അവരെ കഷണങ്ങ
ളാക്കും. അവരെ ഞാൻ കൊണ്ടുപോകും. ആർ
ക്കുമവരെ രക്ഷിക്കാനാവില്ല.
15ജനം തങ്ങളുടെ അപരാധം ഏറ്റുപറയും
വരെ, അവരെന്നെ തേടിവരുംവരെ ഞാനെ
ൻെറ സ്ഥലത്തേക്കു തിരികെ പോകും. അതെ,
ദുരിതങ്ങളിൽ അവരെന്നെ കണ്ടെത്താൻ കഠിന
മായി ശ്രമിക്കും.”

## യഹോവയിലേക്കു മടങ്ങിവരുന്നതിൻെറ പ്രതിഫലം

6 “വരൂ, നമുക്ക് യഹോവയിലേക്കു മടങ്ങാം.
അവൻ നമ്മെ മുറിപ്പെടുത്തി, പക്ഷേ
അവൻ നമ്മെ സുഖപ്പെടുത്തിക്കൊള്ളും.
അവൻ നമുക്ക് പരിക്കേല്പിച്ചു, പക്ഷേ അവൻ
തന്നെ അതു വച്ചുകെട്ടും.
2രണ്ടുദിവസങ്ങൾക്കുശേഷം അവൻ നമ്മെ
ജീവിതത്തിലേക്കു തിരികെ കൊണ്ടുവരും.
മൂന്നാം ദിവസം അവൻ നമ്മെ ഉയിർത്തെഴുന്നേ
ല്പിക്കും. അപ്പോൾ നമുക്കവൻെറയടുത്തു വസി
ക്കാം.
3നമുക്ക് യഹോവയെപ്പറ്റി പഠിക്കാം. യഹോ
വയെ അറിയാൻ നമുക്ക് കഠിനമായി ശ്രമിക്കാം,
ഉദയം വരുന്നു എന്നു നമുക്കറിയാൻ കഴിയുന്ന
തുപോലെ അവൻ വരുന്നുവെന്നും നമുക്ക
റിയാം. ഭൂമിയെ നനയ്ക്കുന്ന വസന്തമഴ പോ
ലെ യഹോവ വരും.”

## ജനം വിശ്വസ്തരല്ല

4“എഫ്രയീമേ, നിന്നോടു ഞാനെന്തു ചെയ്യ
ണം? യെഹൂദാ, നിന്നോടു ഞാനെന്തു ചെയ്യ
ണം? പ്രഭാതത്തിലെ മൂടൽമഞ്ഞുപോലെയാണ്
നിങ്ങളുടെ വിശ്വസ്തത. അതിരാവിലെ
മാഞ്ഞുപോകുന്ന മഞ്ഞുപോലെയാണ് നിങ്ങ
ളുടെ വിശ്വസ്തത.
5ഞാൻ പ്രവാചകന്മാരെ ഉപയോഗിക്കുകയും
ജനങ്ങൾക്കായി ചട്ടങ്ങളുണ്ടാക്കുകയും ചെ
യ്തു. എൻെറ കല്പനയാൽ മനുഷ്യർ വധിക്കപ്പെ
ട്ടു. എന്നാൽ ആ തീരുമാനങ്ങളിൽനിന്നും നന്മ
കളുണ്ടാകും.
6“എന്തുകൊണ്ടെന്നാൽ, യഥാർത്ഥമായ
സ്നേഹമാണ് യാഗമല്ല എനിക്കുവേണ്ടത്. ജന
ങ്ങൾ ദൈവത്തെ അറിയുവാൻ ഞാനാശിക്കു
ന്നു, ഹോമയാഗങ്ങൾ ഞാനാഗ്രഹിക്കുന്നില്ല.
7പക്ഷേ ആദാം ചെയ്തതുപോലെ മനുഷ്യർ
കരാർ ലംഘിച്ചു. തങ്ങളുടെ രാജ്യത്ത് അവർ
എന്നോടു അവിശ്വസ്തരായിരുന്നു. 8തിന്മകൾ
ചെയ്യുന്നവരുടെ നഗരമാകുന്നു ഗിലെയാദ്.
ജനങ്ങൾ അന്യരെ വഞ്ചിക്കുകയും വധിക്കുക
യും ചെയ്തിരിക്കുന്നു.
9“കവർച്ചക്കാർ ആക്രമണം നടത്താൻ ഒളിച്ചി
രിക്കുന്നു. അതേപോലെ, ശെഖേമിലേക്കുള്ള
വഴിയിൽ പുരോഹിതന്മാർ പതിയിരിക്കുകയും
അതിലേ കടന്നുപോകുന്നവരെ ആക്രമിക്കുക
യും ചെയ്യുന്നു. അവർ തിന്മകൾ ചെയ്തി
രിക്കുന്നു.
10യിസ്രായേൽരാജ്യത്ത് ഞാനൊരു ഭീകര
സംഗതി കണ്ടിരിക്കുന്നു. എഫ്രയീം ദൈവ
ത്തോട് അവിശ്വസ്തയായിരുന്നു. യിസ്രായേൽ
പാപംകൊണ്ട് അഴുക്കുപുരണ്ടിരിക്കുന്നു.
11യെഹൂദാ, നിനക്ക് ഒരു വിളവെടുപ്പു കാല
മുണ്ട്. എൻെറ ജനത്തെ ഞാൻ പ്രവാസത്തിലെ
തടവിൽനിന്നു തിരികെ കൊണ്ടുവരുമ്പോഴാ
ണതു സംഭവിക്കുക.”

7 “യിസ്രായേലിനെ ഞാൻ സുഖപ്പെടുത്തും!
അപ്പോൾ എഫ്രയീം പാപം ചെയ്തുവെന്ന്
ജനം അറിയും. ശമര്യയുടെ നുണകളെപ്പറ്റി ജനം
അറിയും. ആ പട്ടണത്തിലേക്കു വരികയും പോ
വുകയുംചെയ്ത കള്ളന്മാരെപ്പറ്റി ജനം
അറിയും.
2ഞാനവരുടെ പാപങ്ങൾ ഓർമ്മിക്കുമെന്ന്
അവർ വിശ്വസിക്കുന്നില്ല. ചുറ്റിലും അവരുടെ
തിന്മകളാണ്. അവരുടെ പാപങ്ങൾ എനിക്കു
വ്യക്തമായി കാണാം.
3അവരുടെ തിന്മ അവരുടെ രാജാവിനെ
സന്തുഷ്ടനാക്കുന്നു. അവരുടെ വ്യാജദൈവ
ങ്ങൾ അവരുടെ നേതാക്കളെ സന്തുഷ്ടരാ
ക്കുന്നു.
4ബേർമ്മക്കാരൻ അപ്പമുണ്ടാക്കാൻ മാവുകുഴ
യ്ക്കുന്നു. അയാൾ അപ്പം ബേർമ്മയിൽ വയ്ക്കു
ന്നു. അപ്പം പൊന്തിവരുമ്പോൾ അയാൾ തീ
കൂട്ടുന്നില്ല. പക്ഷേ യിസ്രായേലുകാർ അങ്ങനെ
യല്ല. യിസ്രായേലുകാർ എപ്പോഴും തീ കൂട്ടി
ക്കൊണ്ടിരിക്കുന്നു.
5നമ്മുടെ രാജാവിൻെറ ദിനത്തിൽ അവർ
തീ കൂട്ടുന്നു. അവർ തങ്ങളുടെ മദ്യവിരുന്നു
നൽകുന്നു. വീഞ്ഞിൻെറ ചൂടിൽ നേതാക്കൾക്കു
രോഗമുണ്ടായി. അങ്ങനെ രാജാക്കന്മാർ ദൈവ
ത്തെ പരിഹസിക്കുന്ന ജനങ്ങളോടു ചേരുന്നു.

6മനുഷ്യർ ഗൂഢാലോചനകൾ നടത്തുന്നു.
അവരുടെ ഹൃദയം ആവേശംകൊണ്ട് അടുപ്പു
പോലെ എരിയുന്നു. അവരുടെ ആകാംക്ഷ
രാത്രി മുഴുവനും എരിയുന്നു. പ്രഭാതത്തിൽ
അത് തീയായിത്തീരുന്നു.
7അവരെല്ലാം ചൂടടുപ്പുപോലെയാകുന്നു.
തങ്ങളുടെ ഭരണാധിപന്മാരെ അവർ തകർത്തു.
അവരുടെ രാജാക്കന്മാരെല്ലാം വീണു. അവരി
ലാരും സഹായത്തിനായി എന്നെ വിളിച്ചില്ല."

## നശിപ്പിക്കപ്പെടുമെന്ന് യിസ്രാ
## യേൽ അറിയുന്നില്ല

8"എഫ്രയീം രാഷ്ട്രങ്ങളുമായി ഇടകലരുന്നു.
ഇരുവശവും വേവിക്കാത്ത അപ്പംപോലെ
യാണ് എഫ്രയീം.
9അപരിചിതർ എഫ്രയീമിന്റെ കരുത്തു തക
ർക്കുന്നു. പക്ഷേ എഫ്രയീം അതറിയുന്നില്ല.
എഫ്രയീമിന്റെ തലമുടി ഇടയ്ക്കിടെ നരച്ചിരി
ക്കുന്നു. പക്ഷേ എഫ്രയീം അതറിയുന്നില്ല.
10എഫ്രയീമിന്റെ അഹങ്കാരം അവനെതിരെ
സാക്ഷ്യം പറയുന്നു. നിരവധി
ദുരിതങ്ങളുണ്ടായിട്ടും ജനം തങ്ങളുടെ
ദൈവത്തിലേക്കു മടങ്ങുന്നില്ല. ജനം സഹായ
ത്തിനായി അവരുടെ ദൈവത്തെ തേടുന്നില്ല.
11"അങ്ങനെ എഫ്രയീം ഒന്നുമറിയാത്തൊരു
വിഡ്ഢിപ്രാവിനെപ്പോലെയായിരിക്കുന്നു.
ജനം സഹായത്തിന് ഈജിപ്തിനെ വിളിച്ചു.
സഹായത്തിനായി ജനം അശ്ശൂരിലേക്കു
പോയി.
12അവർ ആ രാജ്യങ്ങളുടെ സഹായം തേടു
ന്നു, പക്ഷേ ഞാനവരെ കുടുക്കും. അവരെ
ഞാൻ വലവീശി ആകാശത്തിലെ പക്ഷികളെ
യെന്നപോലെ പിടിക്കും. അവരുടെ കരാറുക
ൾക്ക് ഞാൻ അവരെ ശിക്ഷിക്കും.
13അവർക്കു കഷ്ടം. അവരെന്നെ വിട്ടുപോ
യി. എന്നെ അനുസരിക്കാനവർ വിസമ്മതിച്ചു.
അതിനാലവർ നശിപ്പിക്കപ്പെടും. ഞാനവരെ
രക്ഷിച്ചു. പക്ഷേ എനിക്കെതിരെ അവർ നുണ
കൾ പറയുന്നു.
14"അവരൊരിക്കലും ഹൃദയപൂർവ്വം എന്നെ
വിളിച്ചില്ല. അതെ, അവർ കിടക്കയിൽ കിടന്നു
കരയുകയാണ്. ധാന്യവും പുതുവീഞ്ഞും ചോ
ദിക്കുമ്പോൾ അവർ സ്വയം മുറിപ്പെടുത്തുക
യും ചെയ്യുന്നു. പക്ഷേ, ഹൃദയം കൊണ്ട് അവരെ
ന്നിൽനിന്നും അകന്നു.
15അവരെ പരിശീലിപ്പിച്ച് അവരുടെ കര
ങ്ങളെ ഞാൻ ശക്തമാക്കി. പക്ഷേ അവർ എനി
ക്കെതിരെ തിന്മ ഗൂഢാലോചന നടത്തി.
16"പക്ഷേ അവർ ചതിയൻ വില്ലുപോലെയാ
യിരുന്നു.* അവർ ദിശമാറ്റിയെങ്കിലും എന്നിലേ
ക്കു തിരികെവന്നില്ല. അവരുടെ നേതാക്കൾ
സ്വന്തം കരത്തിൽ അഹങ്കരിച്ചു. പക്ഷേ അവർ
വാളുകളാൽ കൊല്ലപ്പെടും. ഈജിപ്തിലെജനം
അവരെ പരിഹസിക്കുകയും ചെയ്യും.

## വിഗ്രഹാരാധന വിനാശത്തി
## ലേക്കു നയിക്കുന്നു

8 "കാഹളം ചുണ്ടിൽവച്ച് മുന്നറിയിപ്പു നൽ
കുക. യഹോവയുടെ ആലയത്തിനുമേൽ
കഴുകനെപ്പോലെയാവുക. യിസ്രായേലുകാർ
എന്റെ കരാർ ലംഘിച്ചിരിക്കുന്നു. അവരെന്റെ
നിയമം അനുസരിച്ചില്ല. 2അവർ 'എന്റെ
ദൈവമേ, ഞങ്ങൾ യിസ്രായേലുകാർ നിന്നെ
അറിയുന്നു!' എന്ന് എന്നോടു നിലവിളിക്കുന്നു.
3പക്ഷേ യിസ്രായേൽ നല്ല കാര്യങ്ങൾ നിര
സിച്ചു. അതിനാൽ ശത്രു അവനെ ഓടിക്കുന്നു.
4യിസ്രായേലുകാർ തങ്ങളുടെ രാജാക്കന്മാരെ
തെരഞ്ഞെടുക്കുന്നു. പക്ഷേ അവർ ഉപദേശത്തി
നായി എന്നെ സമീപിക്കുന്നില്ല. യിസ്രായേലു
കാർ നേതാക്കളെ തെരഞ്ഞെടുക്കുന്നുണ്ടെ
ങ്കിലും അവർ ഞാനറിയുന്നവരല്ല. യിസ്രായേ
ലുകാർ തങ്ങളുടെ വെള്ളിയും സ്വർണ്ണവും
വിഗ്രഹങ്ങളുണ്ടാക്കാനുപയോഗിക്കുന്നു. അതി
നാലവർ നശിപ്പിക്കപ്പെടും. 5-6ശമര്യാ, യഹോ
വ നിന്റെ പശുക്കുട്ടിയെ നിരസിച്ചിരിക്കുന്നു.
ദൈവം പറയുന്നു, 'യിസ്രായേലുകാരോടു
ഞാൻ വളരെ കുപിതനായിരിക്കുന്നു.' യിസ്രാ
യേലുകാർ അവരുടെ പാപങ്ങൾക്ക് ശിക്ഷിക്ക
പ്പെടും. ചില പണിക്കാരാണ് ആ പ്രതിമകളു
ണ്ടാക്കിയത്. അവ ദൈവമല്ല. ശമര്യയുടെ പശു
ക്കുട്ടി കഷണങ്ങളായി ചിതറിക്കപ്പെടും. 7യി
സ്രായേലുകാർ കാറ്റിനെ നടാൻ ശ്രമിക്കുമ്പോ
ലെ ഒരു ഭോഷത്തം ചെയ്തു. പക്ഷേ അവർക്കു
ദോഷങ്ങൾ മാത്രം ലഭിക്കും-അവർ കൊടുങ്കാറ്റു
കൊയ്യും. വയലുകളിൽ ധാന്യം വളരും. അത്
ഭക്ഷണമൊന്നും തരില്ല. എന്തെങ്കിലും വിള
ഞ്ഞാൽത്തന്നെ അപരിചിതർ അതു തിന്നും.
8യിസ്രായേൽ നശിപ്പിക്കപ്പെട്ടു. ആർക്കും
വേണ്ടാതെ വലിച്ചെറിയപ്പെട്ട പാത്രംപോലെ
അതിന്റെ ജനത രാഷ്ട്രങ്ങൾക്കിടയിൽ ചിതറി
ക്കപ്പെട്ടു.
9എഫ്രയീം തന്റെ 'കാമുകി'മാരുടെയടുത്തേ
ക്കു പോയി. കാട്ടുകഴുതയെപ്പോലെ അവൻ
അലഞ്ഞുതിരിഞ്ഞ് അശ്ശൂരിലേക്കു പോയി.
10യിസ്രായേൽ രാഷ്ട്രങ്ങൾക്കിടയിലുള്ള
തന്റെ 'കാമുകി'മാരുടെയടുത്തേക്കു പോയി.
പക്ഷേ യിസ്രായേലുകാരെ ഞാൻ സമാഹരി
ക്കും. പക്ഷേ, ആ മഹാരാജാവിൽനിന്നും കുറച്ചു
ഭാരങ്ങൾ അവർ സഹിക്കണം.

## യിസ്രായേൽ ദൈവത്തെ മറക്കുകയും
## വിഗ്രഹങ്ങളെ ആരാധിക്കുകയും ചെയ്യുന്നു

11എഫ്രയീം അനേകമനേകം യാഗപീഠങ്ങളു
ണ്ടാക്കി. അതാകട്ടെ പാപവുമായിരുന്നു. എഫ്ര
യീമിന്റെ പാപങ്ങൾക്കുള്ള യാഗപീഠമായി
രുന്നു അവ.
12എഫ്രയീമിനായി ഞാൻ പതിനായിരം
നിയമങ്ങളെഴുതിയെങ്കിലും അവനത് മറ്റാർ
ക്കോവേണ്ടിയുള്ളതാണെന്നപോലെ കരുതുന്നു.
13യിസ്രായേലുകാർ ബലികൾ ഇഷ്ടപ്പെടു
ന്നു. അവർ മാംസം അർപ്പിച്ച് അതു ഭക്ഷിക്കുന്നു.
യഹോവ അവരുടെ ബലികൾ സ്വീകരിക്കു
ന്നില്ല. യഹോവ അവരുടെ പാപങ്ങൾ ഓർമ്മി
ക്കുന്നു. അവൻ അവരെ ശിക്ഷിക്കുകയും
ചെയ്യും. അവർ തടവുകാരായി ഈജിപ്തിലേ
ക്കു നയിക്കപ്പെടും.
14യിസ്രായേൽരാജമന്ദിരങ്ങൾ പണിതു.
പക്ഷേ സ്വന്തം സ്രഷ്ടാവിനെ മറന്നു. യെഹൂദാ
ഇപ്പോൾ കോട്ടകൾ കെട്ടുന്നു. പക്ഷേ യെഹൂദ
യുടെ നഗരങ്ങളിൽ ഞാൻ അഗ്നി അയയ്ക്കും.
അഗ്നി ആ കോട്ടകളെ നശിപ്പിക്കുകയും
ചെയ്യും!"

## പ്രവാസത്തിന്റെ ദു:ഖം

9 യിസ്രായേലേ, രാഷ്ട്രങ്ങളെപ്പോലെ
ആഘോഷിക്കാതിരിക്കുക! ആനന്ദിക്കരുത്!

---

**ചതിയൻ വില്ല്** എറിയാനുപയോഗിക്കുന്ന തടികൊ
ണ്ടുണ്ടാക്കിയ വളഞ്ഞ ഒരു വടി.

നീ വേശ്യയെപ്പോലെ പെരുമാറുകയും നിൻെറ
ദൈവത്തെ ഉപേക്ഷിക്കുകയും ചെയ്തു. സകല
മെതിക്കളങ്ങളിലും നീ ലൈംഗികപാപം
ചെയ്തു. 2പക്ഷേ ആ മെതിക്കളങ്ങളിൽനിന്നു
ള്ള ധാന്യം യിസ്രായേലിനുതികയില്ല. യിസ്രാ
യേലിന് ആവശ്യത്തിനു വീഞ്ഞും ഉണ്ടായി
രിക്കില്ല.
3യിസ്രായേലുകാർ യഹോവയുടെ ദേശത്തു
വസിക്കുകയില്ല. എഫ്രയീം ഈജിപ്തിലേക്കു
മടങ്ങും. അശ്ശൂരിൽ അവർ അരുതാത്തതു ഭക്ഷി
ക്കും. 4യിസ്രായേലുകാർ യഹോവയ്ക്കു
വീഞ്ഞുവഴിപാടുകൾ അർപ്പിക്കുകയില്ല.
അവർ അവന് ബലികൾ അർപ്പിക്കുകയില്ല.
ശവസംസ്കാരചടങ്ങിൽ വിലപിക്കുന്നവരുടെ
ഭക്ഷണം പോലെയായിരിക്കും അവരുടെ ബലി
കൾ-അത് തിന്നുന്നവരെല്ലാം അശുദ്ധരാകും.
അവരുടെ അപ്പം യഹോവയുടെ ആലയത്തി
ലെത്തുകയില്ല. ആ അപ്പം അവർ സ്വയം തിന്നേ
ണ്ടതുണ്ട്. 5യഹോവയുടെ തിരുനാളോ ഉത്സവ
ങ്ങളോ ആഘോഷിക്കാൻ അവർക്കാവില്ല.
6ശത്രു എല്ലാം അപഹരിച്ചതിനാൽ യിസ്രാ
യേൽജനത അവിടം വിട്ടു. പക്ഷേ ഈജിപ്ത്
അവരെ കൊണ്ടുപോകും. മോഫ് അവരെ
സംസ്കരിക്കും. അവരുടെ വെള്ളി നിധികൾക്കു
മേൽ കളകൾ വളരും. യിസ്രായേലുകാർ വസി
ച്ചിടത്ത് മുള്ള് വളരും.

### യഥാർത്ഥ പ്രവാചകരെ യിസ്രായേൽ നിരസിച്ചു

7പ്രവാചകൻ പറയുന്നു, “യിസ്രായേലേ,
ഇക്കാര്യങ്ങൾ പഠിക്കുക: ശിക്ഷയുടെ സമയം
വന്നിരിക്കുന്നു, നിങ്ങൾ ചെയ്ത തിന്മയുടെ
വില നൽകേണ്ട സമയം വന്നിരിക്കുന്നു.”
എന്നാൽ യിസ്രായേൽജനം പറയുന്നു, “പ്രവാ
ചകൻ ഒരു വിഡ്ഢിയാകുന്നു. ദൈവത്തിൻെറ
ആത്മാവോടുകൂടിയ ഈ മനുഷ്യൻ കിറുക്കനാ
ണ്.” പ്രവാചകൻ പറയുന്നു, “നിങ്ങളുടെ
പാപങ്ങൾക്ക് നിങ്ങൾ ശിക്ഷിക്കപ്പെടും. നിങ്ങ
ളുടെ വിദ്വേഷത്തിന് നിങ്ങൾ ശിക്ഷിക്കപ്പെ
ടും.” 8എഫ്രയീമിൻെറമേലുള്ള കാവൽക്കാരെ
പ്പോലെയാണ് ദൈവവും പ്രവാചകനും.
എന്നാൽ വഴിയിലനവധി കെണികളുണ്ട്.
ദൈവത്തിൻെറ ആലയത്തിൽ വച്ചുപോലും
ജനം പ്രവാചകനെ വെറുക്കുന്നു.
9ഗിബെയയുടെ കാലത്തേതുപോലെ
യിസ്രായേലുകാർ വലിയ വിനാശത്തിലേക്കു
പോയിരിക്കുന്നു. യിസ്രായേലുകാരുടെ പാപ
ങ്ങൾ യഹോവ ഓർമ്മിക്കും. അവരുടെ പാപങ്ങ
ളെ അവൻ ശിക്ഷിക്കും.

### വിഗ്രഹാരാധനയാൽ യിസ്രായേൽ നശിപ്പിക്കപ്പെട്ടിരിക്കുന്നു

10യിസ്രായേലിനെ ഞാൻ കണ്ടെത്തിയ
പ്പോൾ അവർ മരുഭൂമിയിലെ മുന്തിരിപോലെ
പുതുമയുള്ളവരായിരുന്നു. അത്തിപ്പഴക്കാല
ത്തെ ആദ്യത്തെ അത്തിപ്പഴങ്ങൾ പോലെയാ
യിരുന്നു അവർ. അനന്തരം ബാൽ-പെയോരി
ലേക്കു വന്ന അവർക്കു മാറ്റമുണ്ടായി. അതിനാ
ലെനിക്കവരെ ചീഞ്ഞപഴംപോലെ മുറിച്ചു
കളയേണ്ടിവന്നു. അവർ സ്നേഹിച്ച ഭീകരവ
സ്തുക്കളായ വ്യാജദൈവങ്ങൾ പോലെയായി
ത്തീർന്നു അവർ.

### യിസ്രായേലുകാർക്ക് കുഞ്ഞുങ്ങളുണ്ടാവുകയില്ല

11എഫ്രയീമിൻെറ മഹത്വം ഒരു പക്ഷിയെ
പ്പോലെ പറന്നുപോകും. ഗർഭധാരണമില്ല, ജന
നമില്ല, ഇനി കുഞ്ഞുങ്ങളുമില്ല. 12പക്ഷേ
യിസ്രായേലുകാർ തങ്ങളുടെ കുട്ടികളെ വളർ
ത്തിയാൽ പോലും ഒരു പ്രയോജനവുമുണ്ടാ
കില്ല. കുട്ടികളെ ഞാൻ അവരിൽ നിന്നെടുക്കും.
അവരെ ഞാൻ കൈവിടും. അവർക്ക് ദുരിത
ങ്ങളല്ലാതെ ഒന്നുമില്ലാതാവുകയും ചെയ്യും.
13എഫ്രയീം തൻെറ മക്കളെ കെണിയിലേക്കു
നയിക്കുന്നത് എനിക്കു കാണാം. എഫ്രയീം
തൻെറ മക്കളെ കൊലയാളിക്കു കൊടുക്കുന്നു.
14യഹോവേ നിനക്കാകുമ്പോലെ അവർക്കു
കൊടുക്കുക. ശിശുക്കൾ മരിക്കുന്ന ഗർഭപാത്ര
വും പാലില്ലാത്ത മുലകളും അവർക്കു നൽകുക.
15അവരുടെ തിന്മയെല്ലാം ഗിൽഗാലിലായി,
ഞാനവരെ വെറുത്തു തുടങ്ങി. അവരുടെ ദുഷ്
പ്രവൃത്തികൾമൂലം അവരെ ഞാനെൻെറ വസ
തിയിൽനിന്നും പുറത്താക്കും. അവരെ
ഞാനിനി സ്നേഹിക്കില്ല. അവരുടെ നിഷേധി
കളായ നേതാക്കൾ എനിക്കെതിരെ തിരിഞ്ഞി
രിക്കുന്നു.
16എഫ്രയീം ശിക്ഷിക്കപ്പെടും. അവരുടെ വേര്
ചീയുകയാണ്. അവർക്കിനി കുട്ടികളുണ്ടാ
വില്ല. അവർക്കു കുട്ടികളുണ്ടായാലും അവരുടെ
ആ പ്രിയപ്പെട്ട ശിശുക്കളെ ഞാൻ വധിക്കും.
17എൻെറ ദൈവത്തെ അവർ ചെവിക്കൊള്ളു
കയില്ല. അതിനാലവൻ അവരെ ശ്രവിക്കാനും
കൂട്ടാക്കുന്നില്ല. വസതിയില്ലാതെ അവർ രാഷ്ട്ര
ങ്ങൾക്കിടയിൽ അലയുകയും ചെയ്യും.

### യിസ്രായേലിൻെറ സമ്പന്നത വിഗ്രഹാരധനയിലേക്കു നയിക്കുന്നു

10 സമൃദ്ധമായി പഴങ്ങളുണ്ടാക്കുന്ന മുന്തിരി
വള്ളിയാണ് യിസ്രായേൽ. പക്ഷേ കൂടു
തൽ സമ്പന്നമാകുന്തോറും അവൻ വ്യാജദൈവ
ങ്ങളെ ആദരിക്കാൻ കൂടുതൽ യാഗപീഠങ്ങൾ
പണിതു. അവൻെറ ദേശം അഭിവൃദ്ധിപ്പെടു
ന്തോറും അവൻ വ്യാജദൈവങ്ങളെ മഹത്വപ്പെ
ടുത്താൻ അമൂല്യശിലകൾ സ്ഥാപിച്ചു.
2യിസ്രായേലുകാർ ദൈവത്തെ ചതിക്കാൻ
ശ്രമിച്ചു. എന്നാലിപ്പോൾ അവർ തങ്ങളുടെ
അപരാധം സ്വീകരിക്കണം. യഹോവ അവരുടെ
യാഗപീഠങ്ങൾ തകർക്കും അവൻ അവരുടെ
സ്മാരകശിലകൾ തകർക്കും.

### യിസ്രായേലുകാരുടെ ദുഷ്ടനിശ്ചയങ്ങൾ

3ഇപ്പോൾ യിസ്രായേലുകാർ പറയുന്നു,
‘ഞങ്ങൾക്കു രാജാവില്ല. യഹോവയെ ഞങ്ങൾ
മഹത്വപ്പെടുത്തുകയോ ആദരിക്കുകയോ
ചെയ്യുന്നില്ല! അവൻെറ രാജാവിന് ഞങ്ങളോ
ടൊന്നും ചെയ്യാനുമാകില്ല!”
4അവർ വാഗ്ദാനം ചെയ്യുന്നു- പക്ഷേ അവർ
നുണ പറയുക മാത്രമാണ്. അവർ വാഗ്ദാനം
പാലിക്കുന്നില്ല! അന്യരാജ്യങ്ങളുമായി അവർ
കരാറുണ്ടാക്കുന്നു. ദൈവം ആ കരാറുകളിഷ്ട
പ്പെടുന്നില്ല. ഉഴുത വയലിൽ വളരുന്ന വിഷമു
ള്ള കളകൾ പോലെയാണ് ന്യായാധിപന്മാർ.
5ശമര്യക്കാർ ബേത്ത്-ആവെനിൽ പശുക്കിടാ
ങ്ങളെ ആരാധിക്കുന്നു. അവർ സത്യമായും കര
യും. ആ പുരോഹിതന്മാർ സത്യമായും കരയും.
എന്തുകൊണ്ടെന്നാൽ, അവരുടെ മനോഹരവി
ഗ്രഹം നഷ്ടമായിരിക്കുന്നു. അതു കൊണ്ടുപോ

കപ്പെട്ടതായിരുന്നു. 6അശ്ശൂരിലെ മഹാരാജാ
വിനു സമ്മാനമായാണതു കൊണ്ടുപോകപ്പെ
ട്ടത്. എഫ്രയീമിന്റെ നാണംകെട്ട വിഗ്രഹത്തെ
അവൻ സൂക്ഷിക്കും. യിസ്രായേൽ അതിന്റെ
വിഗ്രഹങ്ങളാൽ നാണം കെടും. 7ശമര്യയുടെ
വ്യാജദൈവം നശിപ്പിക്കപ്പെടും. ജലോപരിതല
ത്തിൽ ഒഴുകിനടക്കുന്ന മരക്കഷണം പോലെയാ
യിരിക്കും അത്. 8യിസ്രായേൽ പാപം ചെയ്യു
കയും നിരവധി ഉന്നതസ്ഥലങ്ങൾ ഉണ്ടാക്കുക
യും ചെയ്തു. ആവെനിലെ ഉന്നതസ്ഥലങ്ങൾ
നശിപ്പിക്കപ്പെടും. അവരുടെ യാഗപീഠങ്ങളിൽ
മുള്ളുകളും കളകളും വളരും. അപ്പോഴവർ പർവ്വ
തങ്ങളോടു പറയും, "ഞങ്ങളെ മൂടുക!" കുന്നു
കളോടു "ഞങ്ങളുടെമേൽ വീഴുക!" എന്നും
പറയും.

### യിസ്രായേൽ പാപത്തിനു പരിഹാരം ചെയ്യും

9യിസ്രായേലേ, ഗിബെയയുടെകാലം മുത
ലേ നീ പാപം ചെയ്തിരിക്കുന്നു. (അവർ അവി
ടെ തുടർന്നും പാപം ചെയ്തു.) ഗിബെയയിലെ
ആ ദുഷ്ടന്മാരെ തീർച്ചയായും യുദ്ധം ഗ്രസി
ക്കും. 10ഞാൻ അവരെ ശിക്ഷിക്കാനായി വരും.
സൈന്യങ്ങൾ അവർക്കെതിരെ സംഘടിച്ചു
വരും. അവരുടെ രണ്ടുപാപങ്ങൾക്കും യിസ്രാ
യേലുകാരെ അവർ ശിക്ഷിക്കും.

11മെതിക്കളത്തിലൂടെ നടക്കാനിഷ്ടമുള്ള
മെരുങ്ങിയ പശുക്കുട്ടിയെപ്പോലെയാണ് എഫ്ര
യീം. അവളുടെ കഴുത്തിൽ ഞാനൊരു നല്ല
നുകം വയ്ക്കും. എഫ്രയീമിനുമേൽ ഞാൻ കയ
റിടും. അനന്തരം യെഹൂദാ ഉഴുതുതുടങ്ങും.
യാക്കോബ് സ്വയം നിലത്തെ കട്ടയുടയ്ക്കും.

12നന്മ വിതച്ചാൽ നീ സത്യസ്നേഹം കൊ
യ്യും. നിന്റെ നിലം ഉഴുക. യഹോവയോടൊ
പ്പം നീ കൊയ്യുകയും ചെയ്യും. അവൻ വരും,
നിന്റെമേൽ അവൻ നന്മ മഴപോലെ പെയ്യിക്കു
കയും ചെയ്യും!

13പക്ഷേ നീ തിന്മ വിതച്ചു. ദുരിതങ്ങൾ
കൊയ്യുകയും ചെയ്തു. നിന്റെ നുണയുടെ
പഴങ്ങൾ നീ തിന്നുന്നു. എന്തുകൊണ്ടെന്നാൽ,
നീ നിന്റെ ശക്തിയിലും ഭടന്മാരിലും ആശ്രയി
ച്ചു. 14അതിനാൽ നിന്റെ സൈന്യം യുദ്ധത്തി
ന്റെ ശബ്ദം കേൾക്കും. നിന്റെ കോട്ടകളെല്ലാം
തകർക്കപ്പെടുകയും ചെയ്യും. ശൽമാൻ ബേത്ത്-
അർബ്ബേലിനെ തകർത്ത കാലത്തേതു പോലെ
യായിരിക്കും അത്. ആ യുദ്ധകാലത്ത്, അമ്മമാർ
തങ്ങളുടെ കുട്ടികളോടൊപ്പം വധിക്കപ്പെട്ടു.
15ബേഥേലിൽ നിനക്കും അതു സംഭവിക്കും.
എന്തുകൊണ്ടെന്നാൽ നീ നിരവധി തിന്മകൾ
ചെയ്തു. ആ ദിവസം ആരംഭിക്കുമ്പോൾ, യി
സ്രായേലിലെരാജാവ് പൂർണ്ണമായും നശിപ്പി
ക്കപ്പെടും."

### യിസ്രായേൽ യഹോവയെ മറന്നിരിക്കുന്നു

11 യഹോവ പറഞ്ഞു, "യിസ്രായേൽ ഒരു
കുട്ടിയായിരുന്നപ്പോൾ അവനെ ഞാൻ
സ്നേഹിച്ചു, എന്റെ പുത്രനെ ഈജിപ്തിൽ
നിന്നു ഞാൻ വിളിച്ചു.

2പക്ഷേ ഞാൻ വിളിക്കുന്തോറും യിസ്രായേ
ലുകാർ എന്നിൽനിന്നകന്നു. യിസ്രായേലുകാർ
ബാലിന് ബലികളർപ്പിച്ചു. വിഗ്രഹങ്ങൾക്ക്
അവർ ധൂപങ്ങൾ കത്തിച്ചു.

3"പക്ഷേ എഫ്രയീമിനെ നടക്കാൻ പഠിപ്പി
ച്ചതു ഞാനാകുന്നു! യിസ്രായേലുകാരെ
ഞാനെന്റെ കൈകളിലെടുത്തു! ഞാനവരെ
സുഖപ്പെടുത്തി! പക്ഷേ അവർ അതറിയു
ന്നില്ല.

4സ്നേഹത്തിന്റെ കയറുകൾകൊണ്ട് ഞാന
വരെ നയിച്ചു. അവരെ സ്വതന്ത്രരാക്കിയവൻ
ഞാനാകുന്നു. ഞാൻ കുനിയുകയും അവർക്ക്
ആഹാരം നൽകുക യും ചെയ്തു.

5"ദൈവത്തിങ്കലേക്കു തിരിയാൻ യിസ്രായേ
ലുകാർ വിസമ്മതിച്ചു. അതിനാൽ അവർ
ഈജിപ്തിലേക്കു പോകും! അശ്ശൂരിലെരാജാവ്
അവരുടെ രാജാവാകും. 6അവരുടെ നഗരങ്ങ
ളുടെ നേർക്ക് വാൾ ആടും. അവരുടെ നേതാ
ക്കളെ അതു നശിപ്പിക്കും.

7"ഞാൻ തിരിച്ചുവരുമെന്ന് എന്റെ ജനം
പ്രതീക്ഷിക്കുന്നു. അവർ മുകളിലുള്ള ദൈവ
ത്തെ വിളിക്കും. പക്ഷേ ദൈവം അവരെ സഹാ
യിക്കുകയില്ല."

### യഹോവയ്ക്ക് യിസ്രായേലിനെ നശിപ്പിക്കണമെന്നില്ല

8"എഫ്രയീമേ, നിന്നെ എനിക്കു കൈവിടണ
മെന്നില്ല. യിസ്രായേലേ, എനിക്കു നിന്നെ സംര
ക്ഷിക്കണം. എനിക്കു നിന്നെ അദ്മയെപ്പോലെ
യാക്കണമെന്നില്ല! എനിക്കു നിന്നെ സെബോ
യിമിനെപ്പോലെയാക്കണമെന്നില്ല! ഞാനെ
ന്റെ മനസ്സു മാറ്റുകയാണ്. നിന്നോടുള്ള
എന്റെ സ്നേഹം ശക്തമാണ്.

9"എന്റെ മഹാകോപത്തെ ഞാൻ നടപ്പാക്കി
ല്ല. എഫ്രയീമിനെ ഇനി ഞാൻ നശിപ്പിക്കില്ല.
ഞാൻ ദൈവമാകുന്നു, മനുഷ്യനല്ല. ഞാനാ
കുന്നു വിശുദ്ധനായവൻ, ഞാൻ നിന്നോടൊപ്പ
മുണ്ട്. ഞാനെന്റെ കോപം പ്രകടിപ്പിക്കുക
യില്ല.

10ഞാൻ സിംഹത്തെപ്പോലെ ഗർജ്ജിക്കും.
ഞാൻ ഗർജ്ജിക്കുകയും എന്റെ കുട്ടികൾ
എന്നെ പിന്തുടർന്നു വരുകയും ചെയ്യും.
എന്റെ മക്കൾ ഭയന്നു വിറച്ച് പടിഞ്ഞാറുനി
ന്നു വരും.

11അവർ പക്ഷികളെപ്പോലെ വിറച്ചുകൊണ്ട്
ഈജിപ്തിൽനിന്നും വരും. അശ്ശൂർദേശത്തു
നിന്നുള്ള വിറയ്ക്കുന്ന പ്രാവുകളെപ്പോലെ
അവർ വരും. അവരെ ഞാൻ സ്വവസതിയി
ലേക്കു തിരികെ കൊണ്ടുവരും" യഹോവയി
ങ്ങനെ പറഞ്ഞു.

12"വ്യാജദൈവങ്ങളെക്കൊണ്ട് എഫ്രയീം
എന്നെ വലയം ചെയ്തു. യിസ്രായേൽജനത
എനിക്കെതിരെ തിരിഞ്ഞു. അവർ നശിപ്പിക്ക
പ്പെട്ടു! പക്ഷേ യെഹൂദാ ഇപ്പോഴും ദൈവത്തോ
ടൊപ്പം നടക്കുന്നു. വിശുദ്ധരായവരോടു*
വിശ്വസ്തത കാട്ടുന്നു."

### യഹോവ യിസ്രായേലിനെതിര്

12 എഫ്രയീം അതിന്റെ സമയം പാഴാക്കുക
യാണ്-പകൽ മുഴുവൻ യിസ്രായേൽ
"കാറ്റിനെ പിന്തുടരുക"യാണ്. ജനങ്ങൾ കൂടു
തൽ കൂടുതൽ നുണകൾ പറയുന്നു. അവർ
കൂടുതൽ കൂടുതൽ മോഷ്ടിക്കുന്നു. അവർ
അശ്ശൂരുമായി കരാറുണ്ടാക്കുകയും ഈജിപ്തി
ലേക്ക് ഒലിവെണ്ണ കൊണ്ടുപോവുകയും ചെയ്യു
ന്നു. 2യഹോവ പറയുന്നു, "യിസ്രായേലിനെതി
രെ* എനിക്കൊരു വാദം ഉണ്ട്. യാക്കോബ്

---

**വിശുദ്ധരായവർ** ദൂതന്മാരോ കനാന്യരുടെ വ്യാജ ദൈവങ്ങളോ ആയിരിക്കാം അവർ.

**യിസ്രായേൽ** എബ്രായഭാഷയിൽ "യെഹൂദ" എന്നുണ്ട്.

അവൻെറ പ്രവൃത്തികൾക്ക് ശിക്ഷിക്കപ്പെടണം.
ചെയ്ത തിന്മകൾക്ക് അവൻ ശിക്ഷിക്കപ്പെ
ടണം. 3അമ്മയുടെ ഗർഭപാത്രത്തിലിരിക്കെത്ത
ന്നെ യാക്കോബ് സഹോദരനെ വഞ്ചിക്കാൻ
തുടങ്ങി. യാക്കോബ് ശക്തനായൊരു യുവാവാ
യിരുന്നു. അപ്പോൾ അവൻ ദൈവവുമായി
ഏറ്റുമുട്ടി. 4ദൈവത്തിൻെറ ദൂതനുമായി
ഗുസ്തിപിടിച്ച് അവൻ വിജയിച്ചു. അവൻ
കരയുകയും ഒരാനുകൂല്യം അപേക്ഷിക്കുകയും
ചെയ്തു. ബേഥേലിലാണ് അതു സംഭവിച്ചത്.
അവിടെവച്ച് അവൻ ഞങ്ങളോടു സംസാരി
ച്ചു. 5അതെ, യഹോവ സൈന്യങ്ങളുടെ ദൈവ
മാകുന്നു.* യഹോവ എന്നാകുന്നു അവൻെറ
നാമം. 6അതിനാൽ നിൻെറ ദൈവത്തിൻെറയ
ടുത്തേക്കു തിരിച്ചുവരിക. അവനോടു വിശ്വ
സ്തത പുലർത്തുക. ശരിയായതു ചെയ്യുക!
നിൻെറ ദൈവത്തെ എപ്പോഴും വിശ്വസി ക്കുക!

7“യാക്കോബ് ഒരു യഥാർത്ഥ കച്ചവടക്കാരൻ!
അവൻ തൻെറ സുഹൃത്തിനെപ്പോലും വഞ്ചി
ക്കുന്നു! അവൻെറ തുലാസുപോലും വ്യാജം.
8എഫ്രയീം പറഞ്ഞു, ‘ഞാൻ ധനികനാണ്.
യഥാർത്ഥ ധനം ഞാൻ കണ്ടെത്തിയിരിക്കുന്നു!
എൻെറ തെറ്റുകൾ ആരും കണ്ടുപിടിക്കുകയില്ല.
എൻെറ പാപങ്ങൾ ആരും കണ്ടുപിടിക്കുക
യില്ല.

9“എന്നാൽ നിങ്ങൾ ഈജിപ്തുദേശത്തായിരു
ന്നപ്പോൾമുതൽ ഞാൻ നിങ്ങളുടെ ദൈവമാ
കുന്ന യഹോവയായിരുന്നു. സമ്മേളനക്കൂടാര
ത്തിൻെറ കാലത്തെന്നപോലെ നിങ്ങളെ ഞാൻ
കൂടാരങ്ങളിൽ താമസിപ്പിക്കും. 10പ്രവാചക
രോടു ഞാൻ സംസാരിച്ചു. ഞാനവർക്കു നിര
വധി ദർശനങ്ങൾ നൽകി. എൻെറ പാഠങ്ങൾ
നിങ്ങളെ പഠിപ്പിക്കാൻ പ്രവാചകന്മാർക്കു
ഞാൻ പല മാർഗ്ഗങ്ങളും നൽകി. 11പക്ഷേ
ഗിലെയാദുകാർ പാപം ചെയ്തിരിക്കുന്നു.
അവിടെ നിരവധി ഭീകരവിഗ്രഹങ്ങളുണ്ട്.
ഗിൽഗാലിൽ ജനം കാളകൾക്കു ബലിയർപ്പി
ക്കുന്നു. അവർക്ക് നിരവധി യാഗപീഠങ്ങളുണ്ട്.
ഉഴുതഭൂമിയിലെ കൽക്കൂനകളുടെ നിരപോലെ
യാഗപീഠങ്ങളുടെ നിരകൾ തന്നെയുണ്ടവിടെ.

12“യാക്കോബ് അരാംദേശത്തേക്ക് ഓടി
പ്പോയി. അവിടെ യിസ്രായേൽ ഒരു ഭാര്യയ്ക്കു
വേണ്ടി ജോലിചെയ്തു. മറ്റൊരു ഭര്യയെ കി
ട്ടാൻ ആടുകളെ വളർത്തി. 13പക്ഷേ യഹോവ
ഒരു പ്രവാചകനെ അയച്ച് യിസ്രായേലിനെ
ഈജിപ്തിൽനിന്നും നയിച്ചു. യഹോവ പ്രവാ
ചകനെ ഉപയോഗിച്ച് യിസ്രായേലിനെ സംര
ക്ഷിച്ചു. 14പക്ഷേ എഫ്രയീം യഹോവയെ
വളരെ കുപിതനാക്കി. എഫ്രയീം നിരവധി
പേരെ വധിച്ചു. അതിനാലവൻ അവൻെറ
അപരാധങ്ങൾക്കു ശിക്ഷിക്കപ്പെടും. അവൻെറ
യജമാനനായ യഹോവ അയാളെ തൻെറ
നാണക്കേടു വഹിപ്പിക്കും.”

## യിസ്രായേൽ സ്വയം നശിപ്പിച്ചു

13 “എഫ്രയീം യിസ്രായേലിൽ സ്വയം പ്രമാ
ണിയായി. എഫ്രയീം സംസാരിക്കുകയും
ജനങ്ങൾ ഭയന്നുവിറയ്ക്കുകയും ചെയ്തു.
പക്ഷേ എഫ്രയീം പാപം ചെയ്തു-അവൻ
ബാലിനെ ആരാധിക്കാൻ തുടങ്ങി. 2ഇപ്പോൾ
യിസ്രായേലുകാർ കൂടുതൽ പാപം ചെയ്യുന്നു.
അവർ അവർക്കായി വിഗ്രഹങ്ങളുണ്ടാക്കുന്നു.
പണിക്കാർ വെള്ളികൊണ്ട് വിഗ്രഹങ്ങളുണ്ടാ
ക്കുന്നു. പിന്നെ അവർ തങ്ങളുടെ പ്രതിമക
ളോടു സംസാരിക്കുകയും ചെയ്യുന്നു! ആ പ്രതി
മകൾക്ക് അവർ ബലികളർപ്പിക്കുന്നു. ആ സ്വർ
ണ്ണപ്പശുക്കുട്ടികളെ അവർ ചുംബിക്കുന്നു. 3അതി
നാലാണ് അവർ ഉടനെ അപ്രത്യക്ഷരാകുന്നത്.
അതിരാവിലെ പ്രത്യക്ഷപ്പെടുന്ന മൂടൽമഞ്ഞു
പോലെയായിരിക്കും അവർ-മൂടൽമഞ്ഞു വരു
ന്നു, ഉടനെ അപ്രത്യക്ഷമാകുന്നു. മെതിക്കളത്തി
ൽനിന്നും പറന്നുവരുന്ന പതിരുപോലെയായി
രിക്കും യിസ്രായേൽ. പുകക്കുഴലിലൂടെ ഉയ
ർന്ന് അപ്രത്യക്ഷമാകുന്ന പുക പോലെയായി
രിക്കും യിസ്രായേൽ.

4“നിങ്ങൾ ഈജിപ്തിലായിരുന്ന കാലം മുത
ൽക്കേ ഞാൻ നിങ്ങളുടെ ദൈവമാകുന്ന യഹോ
വയായിരുന്നു. എന്നെയല്ലാതെ മറ്റൊരു ദൈവ
ത്തെ നിങ്ങൾ അറിയുന്നില്ല. നിങ്ങളെ രക്ഷിച്ച
വൻ ഞാനാകുന്നു. എന്നെക്കൂടാതെ മറ്റൊരു
രക്ഷകനില്ല. 5നിങ്ങളെ ഞാൻ മരുഭൂമിയിൽവച്ച്
അറിഞ്ഞു-ആ വരണ്ട മരുഭൂമിയിൽവച്ച് നിങ്ങ
ളെ ഞാൻ അറിഞ്ഞു. 6യിസ്രായേലുകാർക്ക്
ഞാൻ ഭക്ഷണം നൽകി. അവർ ആ ഭക്ഷണം
കഴിച്ചു. അവർ സംതൃപ്തരായി. അവർ അഹ
ങ്കാരികളായി. അവരെന്നെ മറക്കുകയും
ചെയ്തു!

7“അതിനാലാണ് ഞാനവർക്കൊരു സിംഹ
ത്തെപ്പോലെയാകുന്നത്. പാതയോരത്തു
കാത്തുനിൽക്കുന്ന പുള്ളിപ്പുലിയെപ്പോലെയാ
യിരിക്കും ഞാൻ. 8കുഞ്ഞുങ്ങൾ മോഷ്ടിക്കപ്പെട്ട
തള്ളക്കരടിയെപ്പോലെ ഞാൻ അവരെ ആക്ര
മിക്കും. അവരുടെ മാറിടങ്ങൾ ഞാൻ കീറിപ്പൊ
ളിക്കും. ഇരയെ കീറിമുറിക്കുന്ന സിംഹത്തെ
യോ കാട്ടുമൃഗങ്ങളെയോപോലെയായിരിക്കും
ഞാൻ.”

## ദൈവകോപത്തിൽനിന്നും യിസ്രായേലിനെ രക്ഷിക്കാൻ ആർക്കുമാവില്ല

9“യിസ്രായേലേ, നിന്നെ ഞാൻ സഹായിച്ചു.
പക്ഷേ നീ എനിക്കെതിരായി. അതിനാൽ
ഞാനിപ്പോൾ നിന്നെ നശിപ്പിക്കും! 10നിൻെറ
രാജാവ് എവിടെ? നിൻെറ നഗരങ്ങളിലെല്ലാം
അവന് നിന്നെ രക്ഷിക്കാനാവില്ല. നിൻെറ ന്യാ
യാധിപന്മാരെവിടെ? ഇവർക്കായി നീ ‘എനി
ക്കു രാജാവിനെയും നേതാക്കളെയും തന്നാലും’
എന്നാവശ്യപ്പെട്ടതാണല്ലോ. 11ഞാൻ കോപി
ച്ചിരുന്നു. നിനക്കു ഞാനൊരു രാജാവിനെ നൽ
കുകയും ചെയ്തു. ഞാൻ വളരെ കുപിതനായ
പ്പോൾ അവനെ നീക്കുകയും ചെയ്തു.

12“എഫ്രയീം തൻെറ അപരാധം മറച്ചുവ
യ്ക്കാൻ ശ്രമിച്ചു. തൻെറ പാപങ്ങൾ രഹസ്യമെ
ന്ന് അവൻ കരുതി പക്ഷേ അവൻ ശിക്ഷിക്ക
പ്പെടും.

13ഈറ്റുനോവുപോലുള്ള വേദനയായിരിക്കും
അവൻെറ ശിക്ഷ. അവൻ വിവേകശാലിയായ
പുത്രനായിരിക്കയില്ല. അവൻെറ പിറവിക്കുള്ള
സമയമടുക്കും. അവൻ ജീവിക്കുകയുമില്ല.

14അവരെ ഞാൻ ശവക്കുഴിയിൽനിന്നും രക്ഷി
ക്കും! അവരെ ഞാൻ മരണത്തിൽനിന്നും രക്ഷി
ക്കും! മരണമേ, നിൻെറ രോഗങ്ങളെവിടെ? ശവ
ക്കുഴിയേ, നിൻെറ ശക്തിയെവിടെ? ഞാൻ
പ്രതികാരത്തിനു ശ്രമിക്കുകയല്ല!

---

**സൈന്യങ്ങളുടെ ദൈവം** ഇത് ദൈവത്തിനുള്ള പേരുകളിൽ ഒന്നാണ്. മിക്കപ്പോഴും “സർവ്വശക്തനായ യഹോവ” എന്ന് തർജ്ജമ ചെയ്യപ്പെട്ടിരിക്കുന്നു.

15യിസ്രായേൽ അവന്റെ സഹോദരന്മാർക്കി
ടയിൽ വളരുന്നു. പക്ഷേ ഒരു കിഴക്കൻകാറ്റു
വരും-യഹോവയുടെ കൊടുങ്കാറ്റ് മരുഭൂമിയിൽ
നിന്നും ആഞ്ഞടിക്കും. അപ്പോൾ യിസ്രായേലി
ന്റെ കിണറ് വറ്റിപ്പോകും. അവന്റെ ജലസ്രോ
തസ് വറ്റും. യിസ്രായേലിന്റെ കലവറയിലെ
സകലനിധിയും കാറ്റുകൊണ്ടുപോകും.
16ശമര്യാ ശിക്ഷിക്കപ്പെടണം. എന്തുകൊണ്ടെ
ന്നാൽ അവൾ തന്റെ ദൈവത്തിനെതിരായി.
യിസ്രായേലുകാർ വാളുകൊണ്ട് വധിക്കപ്പെ
ടും. അവരുടെ കുട്ടികൾ കഷണങ്ങളാക്കപ്പെടും.
അവരുടെ ഗർഭിണികൾ കുത്തി പിളർക്ക
പ്പെടും."

### യഹോവയിലേക്കു മടങ്ങുക

14 യിസ്രായേലേ, നീ വീഴുകയും ദൈവ
ത്തിനെതിരെ പാപം ചെയ്യുകയും
ചെയ്തു. അതിനാൽ നിന്റെ ദൈവമാകുന്ന
യഹോവയിലേക്കു മടങ്ങുക. 2നീ പറയുന്ന
കാര്യങ്ങളെപ്പറ്റി ചിന്തിക്കുക. പിന്നെ, യഹോ
വയിലേക്കു മടങ്ങിവരിക. അവനോടിങ്ങനെ
പറയുക, "ഞങ്ങളുടെ പാപം നീക്കിയാലും.
ഞങ്ങളുടെ നല്ല വാക്കുകൾ സ്വീകരിച്ചാലും.
ഞങ്ങൾ ഞങ്ങളുടെ ചുണ്ടുകളിൽനിന്ന് നിന
ക്കു സ്തുതിയർപ്പിക്കുന്നു.
3"അശ്ശൂർ ഞങ്ങളെ രക്ഷിക്കില്ല. ഞങ്ങൾ
പടക്കുതിരയുടെ പുറത്തുപോകില്ല. ഞങ്ങളൊ
രിക്കലും സ്വയം നിർമ്മിച്ച വസ്തുക്കളോട്
'ഞങ്ങളുടെ ദൈവമേ' എന്നു പറയില്ല. എന്തു
കൊണ്ടെന്നാൽ, അനാഥരോടു കരുണ കാട്ടുന്ന
വൻ നീയാകുന്നു."

### യിസ്രായേലിനോട് യഹോവ പൊറുക്കും

4യഹോവ പറയുന്നു, "എന്നെ വിട്ടു പോകു
ന്നതിന് ഞാനവരോടു ക്ഷമിക്കും. കോപം അവ
സാനിപ്പിച്ചതിനാൽ ഞാനവരെ സ്വതന്ത്ര
മായി സ്നേഹിക്കും.
5യിസ്രായേലിന് ഞാനൊരു മഞ്ഞുകണമാ
യിരിക്കും. ലില്ലിപോലെ യിസ്രായേൽ പുഷ്പി
ക്കും. ലെബാനോനിലെ ദേവദാരുപോലെ
അവൻ വളരും.
6അവന്റെ ശാഖകൾ വളരുകയും അവൻ
മനോഹരമായ ഒലിവുമരം പോലെയാവുകയും
ചെയ്യും. ലെബാനോനിലെ ദേവദാരുവിന്റെ
സുഗന്ധം പോലെയായിരിക്കും അവൻ.
7യിസ്രായേലുകാർ വീണ്ടും എന്റെ സംരക്ഷ
ണത്തിലാകും. അവർ ധാന്യംപോലെ വളരും.
ഒരു മുന്തിരിവള്ളിപോലെ അവർപൂക്കും.
ലെബാനോനിലെ മുന്തിരിവള്ളിപോലെയാ
യിരിക്കും അവർ."

### യഹോവ യിസ്രായേലിന് വിഗ്രഹങ്ങ ളെപ്പറ്റിയുള്ള താക്കീതു നൽകുന്നു

8"എഫ്രയീമേ, എനിക്കു വിഗ്രഹങ്ങളുമായി
ഒരു കാര്യവുമില്ല. നിന്റെ പ്രാർത്ഥനയ്ക്കു
മറുപടി നൽകുന്നവനാണ് ഞാൻ. നിന്റെമേൽ
നിരീക്ഷണം നടത്തുന്നവനാണു ഞാൻ. നിത്യ
ഹരിതമായ സരളമരം പോലെയാണ് ഞാൻ.
നിന്റെ പഴം എന്നിൽനിന്നും വരുന്നു."

### അവസാനത്തെ ഉപദേശം

9ജ്ഞാനി ഇക്കാര്യങ്ങൾ മനസ്സിലാക്കുന്നു.
സമർത്ഥൻ ഇക്കാര്യങ്ങൾ പഠിക്കണം. യഹോവ
യുടെ വഴികൾ ശരിയായത്. നീതിമാന്മാർ
അതിലൂടെ ജീവിക്കും. പാപികൾ അതിൽ നശി
ക്കും.*

---

**നീതിമാന്മാർ ... നശിക്കും** നല്ല ജനങ്ങൾ അവയിൽ നടക്കും. പാപികൾ അവയിൽ ഇടറിവീഴും എന്നാണ് ഇതിന്റെ വാച്യാർത്ഥം.

# യോവേൽ

## വെട്ടുക്കിളികൾ വിളവു നശിപ്പിക്കും

1 പെഥൂവേലിൻെറ മകനായ യോവേലിനു
കിട്ടിയ യഹോവയുടെ വാക്ക് ഇതാകുന്നു:
2മൂപ്പന്മാരേ, ഇതു കേൾക്കുക! ദേശവാസികൾ
സകലരും ചെവികൊടുക്കുക! നിങ്ങളുടെ
ആയുഷ്കാലത്തോ അല്ലെങ്കിൽ നിങ്ങളുടെ
പൂർവ്വി കരുടെ ആയുഷ്കാലങ്ങളിലോ എപ്പോ
ഴെങ്കിലും ഇതു സംഭവിച്ചിട്ടുണ്ടോ?
3നിങ്ങളുടെ മക്കളോടു, ഇതേപ്പറ്റി പറയുക,
നിങ്ങളുടെ മക്കൾ അവരുടെ മക്കളോടും അവ
രുടെ മക്കൾ വരുംതലമുറകളോടും ഇതേപ്പറ്റി
പറയട്ടെ.
4നുറുക്കുന്ന വെട്ടുക്കിളി എന്തു ബാക്കിയാക്കി
യോ അതു കൂട്ടത്തോടെ വരുന്ന വെട്ടുക്കിളി
തിന്നിരിക്കുന്നു; കൂട്ടത്തോടെ വരുന്ന വെട്ടുക്കി
ളി എന്തു ബാക്കിയാക്കിയോ അതു ചാടുന്ന
വെട്ടുക്കിളി തിന്നിരിക്കുന്നു; ചാടുന്നവെട്ടു
ക്കിളി എന്തു ബാക്കിയാക്കിയോ അതു നശി
പ്പിക്കുന്ന വെട്ടുക്കിളിയും തിന്നിരിക്കുന്നു.

## വെട്ടുക്കിളികൾ വന്നെത്തുന്നു

5മദ്യപന്മാരേ, ഉണർന്നു കരയുക, നിങ്ങളുടെ
വായിൽനിന്നു തട്ടിപ്പറിച്ച മധുരമുള്ള വീഞ്ഞി
നെച്ചൊല്ലി, വീഞ്ഞുകുടിയന്മാരായ നിങ്ങൾ
സകലരും കരയുക.
6കാരണം, കരുത്തേറിയതും എണ്ണമറ്റതുമായ
ഒരു രാഷ്ട്രം എൻെറ ദേശത്തിനെതിരെ യുദ്ധ
ത്തിനെത്തിയിരിക്കുന്നു. അതിൻെറ ആയുധ
ങ്ങൾ സിംഹത്തിൻെറ പല്ലുകൾപോലെ മൂർച്ച
യുള്ളതും അതിൻെറ താടിയെല്ലുകൾ സിംഹ
ത്തിൻേറതുപോലെ ബലമുള്ളതുമാണ്.
7എൻെറ മുന്തിരിവള്ളിയെ അവർ നശിപ്പി
ച്ചു. നല്ല മുന്തിരിവള്ളികൾ വാടിക്കരിഞ്ഞു.
എൻെറ അത്തിമരത്തെ അതിൻെറ തൊലി മുഴു
വൻ ഉരിഞ്ഞെറിഞ്ഞ് ഒരു കുറ്റി ആക്കിയിരി
ക്കുന്നു.

## ജനം കരയുന്നു

8തൻെറ ചെറുപ്പക്കാരനായ വരൻ മരിച്ചതു
കാരണം ചാക്കുടുത്തിരിക്കുന്ന കന്യകയെപ്പോ
ലെ നിലവിളിക്കുക.
9ധാന്യബലിയും പാനീയയാഗവും യഹോവ
യുടെ ആലയത്തിൽനിന്നു അപ്രത്യക്ഷമായിരി
ക്കുന്നു. യഹോവയുടെ ദാസന്മാരായ പുരോ
ഹിതർ വിലപിക്കുന്നു.
10വയൽ ശൂന്യമാക്കപ്പെട്ടു. നിലംപോലും
വിലപിക്കുന്നു. സത്യമായും ധാന്യം നശിച്ചിരി
ക്കുന്നു, പുതുവീഞ്ഞ് വറ്റിയിരിക്കുന്നു, പുതിയ
ഒലിവെണ്ണ തീർന്നിരിക്കുന്നു.
11കർഷകരേ, വ്യസനിക്കുക, മുന്തിരിത്തോട്ടം
സൂക്ഷിപ്പുകാരേ ഗോതമ്പിനെയും ബാർലിയെ
യും ചൊല്ലി വിലപിക്കുക, കാരണം വയലിലെ
വിളവ് നശിച്ചിരിക്കയാണ്.
12മുന്തിരിവള്ളി വാടിയിരിക്കുന്നു, അത്തിമരം
ഉണങ്ങിയിരിക്കുന്നു. പറമ്പിലെ സകലമരങ്ങ
ളും മാതളവും എന്തിന്, ഈന്തപ്പനയും ആപ്പി
ളുംപോലും വാടിയിരിക്കുന്നു. സത്യമായും
മനുഷ്യരിലെ സന്തോഷം വറ്റിയിരിക്കയാണ്.
13പുരോഹിതർ ചാക്കുടുക്കുകയും നിലവിളി
ക്കുകയും ചെയ്യുന്നു, യാഗപീഠം ഒരുക്കുന്ന
നിങ്ങളും ആർത്തലയ്ക്കുന്നു. എൻെറ ദൈവ
ത്തിൻെറ ദാസന്മാരേ, വരിക, ചാക്കുടുത്ത്
രാത്രി കഴിച്ചുകൂട്ടുക, കാരണം, നിങ്ങളുടെ
ദൈവത്തിൻെറ ആലയത്തിൽനിന്ന് ധാന്യ
ബലിയും പാനീയയാഗവും തടഞ്ഞിരിക്കയാ
ണല്ലൊ.

## വെട്ടുക്കിളികൾ വരുത്തിയ ഭയങ്കരനാശം

14ഒരു ഉപവാസം നടത്തുക, ഒരു സഭായോഗം
വിളിക്കുക, മൂപ്പന്മാരെയും സകലദേശവാസിക
ളെയും നിങ്ങളുടെ ദൈവമായ യഹോവയുടെ
ആലയത്തിൽ ഒത്തുകൂട്ടുക. അവർ യഹോവ
യോടു വിളിച്ചു കരയട്ടെ.
15അതൊരു ചീത്ത ദിവസമായിരിക്കും, കാര
ണം, യഹോവയുടെ പ്രത്യേകദിവസം അടുത്തു
പോയി. സർവ്വശക്തനായ ദൈവത്തിൽനിന്നു
അപ്രതീക്ഷിതമായ ആക്രമണംപോലെ അത്
വരികയും ചെയ്യും. 16ഇതു കണ്ടുകൂടെ? ആഹാര
മില്ല; നമ്മുടെ ദൈവത്തിൻെറ ആലയത്തിൽ
നിന്നു ഉത്സവവും സന്തോഷവും പോയിരിക്കു
ന്നു. 17ഇളംപഴങ്ങൾ അവയുടെ ഇതളുകൾക്കി
ടയിൽ ഉണങ്ങിപ്പോയി; ധാന്യം ഉണങ്ങിപ്പോയ
തുകൊണ്ട്, ധാന്യപ്പുരകൾ നശിച്ചിരിക്കുന്നു;
കളപ്പുരകൾ പൊളിച്ചിരിക്കുന്നു.
18വളർത്തുമൃഗങ്ങൾ എങ്ങനെ മോങ്ങുന്നു!
കന്നുകാലിക്കൂട്ടങ്ങൾ എങ്ങനെ ചുറ്റിയലയുന്നു!
മേച്ചിൽ സ്ഥലമില്ലാത്തതു കാരണം ആട്ടിൻ
പറ്റങ്ങൾ പോലും മെലിഞ്ഞു പോകുന്നു. 19യ
ഹോവേ, ഞാൻ നിന്നോടു സഹായം ചോദിക്കു
കയാണ്. കാരണം, മരുഭൂമിയിലെ പുൽമേടുക
ളെ തീ എരിച്ചുകളഞ്ഞു. വെളിമ്പറമ്പിലെ മുഴു
വൻ മരങ്ങൾക്കും തീ കൊളുത്തുകയും ചെയ്തു.
20വെളിമ്പറമ്പിലെ വന്യമൃഗങ്ങൾപോലും
നിന്നോടു കേഴുകയാണ്. കാരണം, അരുവികൾ
വറ്റിയിരിക്കുന്നു, മരുഭൂമിയിലെ പുൽമേടുകളെ
തീ എരിച്ചും കളഞ്ഞു.

## വന്നെത്തുന്ന യഹോവയുടെ ദിവസം

2 സീയോനിൽ കാഹളമൂതുക! എൻെറ
വിശുദ്ധപർവ്വതത്തിൽനിന്നു അലറിവിളി
ക്കുക!” ദേശവാസികൾ മുഴുവൻ നടുങ്ങട്ടെ.
കാരണം, യഹോവയുടെ പ്രതേകദിവസം വരി
കയാണ്, യഹോവയുടെ പ്രത്യേകദിവസം
അടുത്തിരിക്കയാണ്.
2അതൊരു ഇരുട്ടും മൂടലുമുള്ള ദിവസമാണ്.
ഇരുണ്ടുകറുത്ത മേഘങ്ങളുടെ ഒരു ദിവസം.
പർവ്വതങ്ങളെ പുതച്ചുമൂടുന്ന ഇരുട്ടുപോലെ
യാകുന്നു, സൂര്യോദയത്തിൽ പർവ്വതങ്ങൾക്കു
മീതെ വിശാലവും കരുത്തുള്ളതുമായ ആ സൈ
ന്യത്തെ നീ കാണും. അതുപോലെയൊന്ന്

ഇതിനുമുമ്പൊരിക്കലും ഉണ്ടായിട്ടില്ല. അതു
പോലെയൊന്ന് ഇനിയൊരിക്കലും ഉണ്ടാവുക
യുമില്ല.
3അതിൻെറ മുമ്പിൽ ഒരു തീ ആളിക്കൊണ്ടിരി
ക്കുന്നു,. അതിൻെറ പിന്നിലും ഒരു തീ ആളി
ക്കൊണ്ടിരിക്കുന്നു. അതിൻെറ മുമ്പിലുള്ള
പ്രദേശം ഏദെൻതോട്ടം പോലെയാണ്. പക്ഷെ
പിന്നിലുള്ളത് തരിശാക്കിയ ഒരു പാഴ്നില
മാണ്.
4അവർ കാഴ്ചയിൽ കുതിരകളെപ്പോലെയു
ണ്ട്. ആക്രമിക്കുന്നത് കുതിരപ്പടയെപ്പോലെയും.
5അവയെ ശ്രദ്ധിക്കുക. പർവ്വതശിഖരങ്ങളിൽ
രഥങ്ങൾ ഉണ്ടാക്കുന്നതു പോലെയൊരു ശബ്ദമു
ണ്ടാക്കിക്കൊണ്ട് അവർ ഉന്തുകയും തള്ളുകയും
ചെയ്യുന്നു. ആ ശബ്ദം ഉണങ്ങിയ കച്ചി കത്തു
മ്പോഴും ഒരു ശക്തമായസൈന്യം അണിനിര
ന്നാലും ഉണ്ടാവുന്ന ശബ്ദംപോലെയുണ്ട്.
6രാഷ്ട്രങ്ങൾ അവരുടെ മുന്നിൽ ഭയം കൊണ്ടു
കിടുകിടുക്കുന്നു. സകലമുഖങ്ങളും ഭീതികൊ
ണ്ട് കറുവാളിക്കുന്നു.
7അവർ വീരന്മാരെപ്പോലെ യുദ്ധത്തിലേക്കു
കുതിക്കുന്നു; പോരാളികളെപ്പോലെ മതിലുകൾ
കയറി മറിയുന്നു. അവരെല്ലാവരും നേരെ
മുന്നോട്ടു അണിനീങ്ങുന്നു. തങ്ങളുടെ പാതക
ളിൽനിന്നു അവർ തെന്നുന്നുമില്ല.
8പാർശ്വത്തിലുള്ളവൻെറ ഇടത്തിലേക്കു ഒരു
വനും അതിക്രമിക്കുന്നില്ല. ഓരോരുത്തനും അവ
നവൻെറ പാതയിൽ നടക്കുന്നു. ഒരുവൻ മുറി
വേറ്റു വീണാലും ബാക്കിയുള്ളവർ മുന്നേറി
ക്കൊണ്ടേയിരിക്കും.
9അവർ നഗരത്തിനെതിരെ പാഞ്ഞു ചെല്ലു
ന്നു, മതിലുകളിൽ പാഞ്ഞു കയറുന്നു. കള്ളന്മാ
രെപ്പോലെ ജനാലകളിലൂടെ അവർ വീടുക
ളിൽ കയറി ച്ചെല്ലുന്നു.
10അവരുടെ മുമ്പിൽ ഭൂമി കുലുങ്ങുന്നു,
ആകാശം വിറയ്ക്കുന്നു, സൂര്യനും ചന്ദ്രനും ഇരു
ളുന്നു, നക്ഷത്രങ്ങൾ തിളക്കമവസാനിപ്പിക്കുന്നു.
11യഹോവ തൻെറ സൈന്യത്തിൻെറ തലപ്പ
ത്തുനിന്നുകൊണ്ട് കല്പനകൾ ഗർജ്ജിക്കുന്നു.
സത്യമായും ആ സൈന്യം ഗംഭീരമാകുന്നു.
സത്യമായും അവൻെറ കല്പന നടത്തുന്ന
സൈന്യം അതിഭീമമാകുന്നു. സത്യമായും
യഹോവയുടെ ദിവസം ഭയങ്കരമാണ്. അതിനെ
സഹിക്കാൻ ആർക്കു കഴിയും?

### മാറണമെന്നു യഹോവ ജനങ്ങളോടു കല്പിക്കുന്നു

12“ഇപ്പോഴെങ്കിലും പൂർണ്ണഹൃദയത്തോടു
കൂടെയും ഉപവാസത്തോടും കരച്ചിലോടും
വിലാപത്തോടുകൂടെയും എന്നിലേക്കു മടങ്ങി
വരിക” എന്നു യഹോവ പറയുന്നു.
13നിങ്ങൾ നിങ്ങളുടെ സ്വന്തം ഹൃദയമാണു
പിളർക്കേണ്ടത്, ഉടുപ്പല്ല.”* എന്തായാലും
നിങ്ങളുടെ ദൈവമായ യഹോവയിങ്കലേക്കു
മടങ്ങുക, കാരണം, അവൻ കരുണയും ദയയുമു
ള്ളവനും ക്ഷമാശീലനും സ്നേഹത്തിൽ ഉന്നതനും
ശിക്ഷയുടെ കാര്യത്തിൽ മനസ്സു മാറ്റാൻ തയ്യാ
റുള്ളവനുമാണ്.
14ആർക്കറിയാം? കരുതിവെച്ച ശിക്ഷയിൽ
നിന്നു യഹോവ ഒരുപക്ഷെ പിൻതിരിയുകയും
മനസ്സുമാറ്റുകയും ചെയ്തേക്കാം. ഒരനുഗ്രഹം
അവൻ ബാക്കിവെച്ചേക്കാം. അപ്പോൾ നിങ്ങൾ
ക്ക് നിങ്ങളുടെ ദൈവമായ യഹോവയ്ക്കു
ധാന്യബലിയും പാനീയയാഗവും കൊടുക്കാം.

### യഹോവയോടു പ്രാർത്ഥിക്കുക

15സീയോനിൽ കാഹളം ഊതുക! ഒരു ഉപവാ
സം നടത്തുക! ഒരു സഭായോഗം വിളിക്കുക!
16ജനത്തെ വിളിച്ചുകൂട്ടുക! ഒരു വിശിഷ്ട
യോഗം നടത്തുക! മൂപ്പന്മാരെ ഒരുമിച്ചുകൂട്ടുക
യും കുട്ടികളെയും പിഞ്ചുപൈതങ്ങളെയും
ശേഖരിക്കുകയും ചെയ്യുക! മണവാളൻ അവ
ൻെറ സ്വകാര്യമുറിയിൽനിന്നും മണവാട്ടി
അവളുടെ മണിയറയിൽനിന്നും പുറത്തു വര
ട്ടെ.
17യഹോവയുടെ ദാസന്മാരായ പുരോഹിതർ
പൂമുഖത്തിനും യാഗപീഠത്തിനും മദ്ധ്യേ കര
ഞ്ഞു കൊണ്ടിരിക്കട്ടെ. എന്നിട്ട് അവർ പറയട്ടെ,
“യഹോവേ, നിൻെറ ജനത്തിനുമേൽ കരുണയു
ണ്ടാകണമേ. നിൻെറ സ്വന്തം സ്വത്തിനെ
പുച്ഛരിക്കാനും പരിഹസിക്കാനും രാഷ്ട്രങ്ങ
ൾക്കിടയിൽ ഇട്ടുകൊടുക്കരുതേ. ‘അവരുടെ
ദൈവം എവിടെ?’ എന്നു രാഷ്ട്രങ്ങളുടെ ഇട
യിൽ ജനങ്ങൾ പറയാതിരിക്കട്ടെ!”

### യഹോവ ദേശം പുന:സ്ഥാപിക്കും

18അപ്പോൾ യഹോവ തൻെറ ദേശത്തിനുവേ
ണ്ടി തീവ്രമായ താല്പര്യമുള്ളവനായി. അവന്
തൻെറ ജനത്തോടു കനിവുണ്ടായിരുന്നു.
19പിന്നെ യഹോവ തൻെറ ജനത്തോടു ഇങ്ങ
നെ പറഞ്ഞു, “ഞാൻ നിങ്ങൾക്കായി ധാന്യ
വും പുതുവീഞ്ഞും ഒലിവെണ്ണയും കൊടുത്തയ
യ്ക്കുന്നു. അതു കൊണ്ട് നിങ്ങൾക്കു നിറയും.
രാഷ്ട്രങ്ങൾക്കിടയിൽ നിങ്ങളെ നിന്ദിക്കാൻ
ഇനി ഒരിക്കലും ഞാൻ ഇടവരുത്തുകയുമില്ല.
20വടക്കുനിന്നുള്ളവരെ നിങ്ങളിൽനിന്നു വള
രെ അകലത്തേക്കു ഞാൻ അയയ്ക്കും. വരണ്ട്
വിജനമായ ഒരിടത്തേക്കു ഞാൻ അവരെ ആട്ടി
ക്കളയും. അവരിൽ ചിലർ കിഴക്കൻകടലിലും
ചിലർ പടിഞ്ഞാറൻകടലിലും പോകും. അവർ
അത്രമാത്രം ഭീകരകൃത്യങ്ങൾ ചെയ്തു. എന്നാല
വർ ചത്തഴുകിയ വസ്തുപോലെയാകും. ഭയങ്ക
രമായ നാറ്റം അവിടെയുണ്ടാവുകയും ചെയ്യും.

### ദേശം വീണ്ടും പുതുക്കപ്പെടും

21ദേശമേ, ഭയപ്പെടാതെ. യഹോവ വൻകാര്യ
ങ്ങൾ ചെയ്തിട്ടുള്ളതു കാരണം ആഹ്ലാദിക്കുക
യും ആഘോഷിക്കുകയും ചെയ്യുക.
22വന്യമൃഗങ്ങളെ, ഭയപ്പെടാതെ. കാരണം, മരു
ഭൂമിയിലെ മേച്ചിൽപ്പുറങ്ങൾ പച്ചവെക്കും. മരം
കായണിയും. അത്തിമരവും മുന്തിരിവള്ളിയും
ഏറ്റവുംനല്ല വിളവുതരും.
23സീയോൻമക്കളേ, നിങ്ങളുടെ ദൈവമായ
യഹോവയിൽ ആഹ്ലാദിക്കുകയും ആനന്ദിക്കു
കയും ചെയ്യുക. കാരണം, തൻെറ വിശ്വസ്തത
യ്ക്കുള്ള അടയാളമായി അവൻ നിങ്ങൾക്ക് മുൻ
മഴയും പിൻമഴയും പെയ്യിച്ചുതരും.
24നിങ്ങളുടെ മെതിക്കളങ്ങൾ ധാന്യം കൊണ്ടു
നിറയും. വീപ്പകൾ പുതുവീഞ്ഞും ഒലിവെണ്ണ
യുംകൊണ്ടു കവിയും.
25“ഞാൻ നിങ്ങൾക്കെതിരെ അയച്ച മഹാ
സൈന്യമായി കൂട്ടത്തോടെവരുന്ന വെട്ടുക്കിളി
യും ചാടുന്നവെട്ടുക്കിളിയും നശിപ്പിക്കുന്ന
വെട്ടുക്കിളിയും നുറുക്കുന്നവെട്ടുക്കിളിയും

---

**“നിങ്ങൾ ... ഉടുപ്പല്ല”** ജനങ്ങൾ തങ്ങളുടെ വ്യസനം കാണിക്കാൻ വസ്ത്രം വലിച്ചു കീറിയിരുന്നു. ഇവിടെ, അവർ ചെയ്ത തിന്മകളെ ച്ചൊല്ലി സത്യമായും വ്യസനിക്കാനാണ് ദൈവം പറഞ്ഞത്.

തിന്നു തീർത്ത വിളവുകളുടെ കൊല്ലങ്ങൾ
നിങ്ങൾക്കു നികത്തിത്തരും.
26നിങ്ങൾ വിണ്ടും വീണ്ടും തിന്നു മതിവരിക
യും നിങ്ങൾക്കുവേണ്ടി അത്ഭുതങ്ങൾ പ്രവർ
ത്തിച്ച, നിങ്ങളുടെ ദൈവമായ, യഹോവയുടെ
നാമത്തെ വാഴ്ത്തുകയും ചെയ്യും. യഹോവ
പറയുന്നു, "എന്റെ ജനം ഇനി ഒരിക്കലും
നിന്ദിക്കപ്പെടുകയില്ല.
27ഞാൻ യിസ്രായേലിലാണു പാർക്കുന്നതെ
ന്നും ഞാനാണ് നിങ്ങളുടെ ദൈവമായ യഹോ
വയെന്നും ഞാനല്ലാതെ വേറൊരു ദൈവമില്ലെ
ന്നും നിങ്ങളറിയും. എന്റെ ജനം ഇനി ഒരിക്ക
ലും നിന്ദിക്കപ്പെടുകയുമില്ല.

### ദൈവം അവന്റെ ആത്മാവിനെ എല്ലാ ജനങ്ങൾക്കും കൊടുക്കും

28"അതിനുശേഷം ഞാൻ എന്റെ ആത്മാ
വിനെ എല്ലാവരുടെയുംമേൽ പകരും. അപ്പോൾ
നിങ്ങളുടെ പുത്രന്മാരും പുത്രിമാരും പ്രവചി
ക്കും. നിങ്ങളുടെ വൃദ്ധന്മാർക്ക് സ്വപ്നങ്ങളുണ്ടാ
കും, നിങ്ങളുടെ യുവാക്കൾക്ക് ദർശനങ്ങളു
ണ്ടാകും.
29നിങ്ങളുടെ ദാസന്മാരുടെയും ദാസികളു
ടെയും മേൽപോലും ഞാൻ ആ ദിവസങ്ങളിൽ
എന്റെ ആത്മാവിനെ പകരും.
30ഞാൻ ആകാശത്തും ഭൂമിയിലും അതിശയക
രമായ അടയാളങ്ങൾ കാണിക്കും. ചോരയും
തീയും പുകത്തൂണും ഉണ്ടാവും.
31ഗംഭീരവും ഭയങ്കരവുമായ യഹോവയുടെ
ആ ദിവസം വരുന്നതിനുമുമ്പുതന്നെ, സൂര്യൻ
ഇരുട്ടായും ചന്ദ്രൻ ചോരയായും മാറിപ്പോകും."
32എന്നാൽ യഹോവയുടെ നാമം വിളിച്ചപേ
ക്ഷിക്കുന്ന സകലരും രക്ഷിക്കപ്പെടും, കാരണം,
യഹോവ അരുളിച്ചെയ്തതുപോലെ സീയോൻ
മലയിലും യെരൂശലേമിലും ശേഷിച്ചവരുണ്ടാ
കും. യഹോവ വിളിക്കുന്നവർ തിരികെവരും.

### യെഹൂദയുടെ ശത്രുക്കളെ ശിക്ഷിക്കുമെന്നു യഹോവ വാക്കു കൊടുക്കുന്നു

3 "പ്രവാസത്തിലുള്ള യെഹൂദയിലെയും
യെരൂശലേമിലെയും ജനങ്ങളെ ഞാൻ മട
ക്കിക്കൊണ്ടു വരുന്ന, ആ ദിവസങ്ങളിലും ആ
സമയത്തും സത്യമായും
2എല്ലാ രാഷ്ട്രങ്ങളെയും ഞാൻ ഒത്തുകൂട്ടും.
അവരെ യഹോശാഫാത്ത് താഴ്വരയിലേക്കു
ഞാൻ വരുത്തും. അവിടെവച്ച് എന്റെ ജനത്തി
നും എന്റെ മുതലാവകാശമായ യിസ്രായേലി
നും വേണ്ടി, അവരെ അവർ അർഹിക്കുംവിധം
ഞാൻ ശിക്ഷിക്കും. കാരണം, അവർ എന്റെ
ജനത്തെ രാഷ്ട്രങ്ങൾക്കിടയിൽ ചിതറിക്കുക
യും എന്റെ ദേശത്തെ തങ്ങൾക്കിടയിൽ പങ്കു
വെയ്ക്കുകയും ചെയ്തിരിക്കുന്നു. 3അവർ
എന്റെ ജനത്തിനുവേണ്ടി നറുക്കിട്ടിരിക്കുന്നു.
അവർ ഒരു വേശ്യയെ വാങ്ങുന്നതിന് ഒരു ആൺ
കുട്ടിയെ കൊടുക്കുകയും തങ്ങൾ കുടിച്ച
വീഞ്ഞിനുവേണ്ടി ഒരു പെൺകുട്ടിയെ വിൽ
ക്കുകയും ചെയ്തിരിക്കുന്നു.
4"സോരേ, സീദോനേ, ഫെലിസ്ത്യദേശ
ങ്ങളേ, എന്റെ നേരെ നിങ്ങളുടെ ഉദ്ദേശങ്ങളെ
ന്തായിരുന്നു? എന്തിനോവേണ്ടി നിങ്ങളെന്നോ
ടു പകരംവീട്ടുകയായിരുന്നോ? അതോ എന്നെ
വ്രണപ്പെടുത്താൻവേണ്ടി വല്ലതും ചെയ്യുകയാ
യിരുന്നോ? നിങ്ങളുടെ പ്രവൃത്തികൾ ക്ഷണം
കൊണ്ടും അതിവേഗത്തിലും തിരിച്ച് നിങ്ങളു
ടെ തലമേൽത്തന്നെ ഞാൻ വരുത്തും. 5എന്റെ
വെള്ളിയും എന്റെ സ്വർണ്ണവും നിങ്ങൾ എടു
ത്തിരിക്കുന്നു, എന്റെ ഏറ്റവും ശ്രേഷ്ഠമായ
സ്വത്തുക്കൾ നിങ്ങൾ എടുത്ത് നിങ്ങളുടെ ആല
യങ്ങളിൽ വച്ചിരിക്കുന്നു. 6"യെഹൂദയിലേയും
യെരൂശലേമിലെയും ജനങ്ങളെ അവരുടെ
ദേശത്തിൽനിന്നു ദൂരെ ആക്കേണ്ടതിനായി
നിങ്ങൾ ഗ്രീക്കുകാർക്കു വിറ്റുകളഞ്ഞിരിക്കുന്നു.
7അവരെ വിറ്റുകളഞ്ഞ സ്ഥലങ്ങളിൽനിന്നു
ഞാൻ അവരെ ഉണർത്തുകയാണ്. എന്നിട്ട്
നിങ്ങളുടെ പ്രതിക്രിയകൾ മടക്കി നിങ്ങളുടെ
തലമേൽത്തന്നെ ഞാൻ വരുത്തും. 8നിങ്ങളുടെ
പുത്രന്മാരെയും പുത്രിമാരെയും യെഹൂദയിലെ
ജനങ്ങൾക്ക് ഞാൻ വിൽക്കും, അവർ അവരെ
അതിദൂരെയുള്ള ശെബായർക്കു വിൽക്കും." ഇത്
സംഭവിക്കും, യഹോവ ഇങ്ങനെയാണു അരുളി
ച്ചെയ്തത്

### യുദ്ധത്തിനൊരുങ്ങുക

9രാഷ്ട്രങ്ങളുടെ ഇടയിൽ ഇതു പ്രഖ്യാപി
ക്കുക: യുദ്ധത്തിനായി നിങ്ങളെത്തന്നെ ഒരുക്കി
ക്കൊള്ളുക! ധൈര്യശാലികളായ യോദ്ധാക്കളെ
ഉണർത്തുക! സകലപോരാളികളും അടുത്തു
വരട്ടെ.
10നിങ്ങളുടെ കലപ്പകൾ അടിച്ച് വാളുകളാ
ക്കുക, നിങ്ങളുടെ അരിവാളുകൾ അടിച്ച്, കുന്ത
ങ്ങളാക്കുക. "ഞാനൊരു ബലമുള്ള പോരാളി
യാണ്" എന്നു ദുർബ്ബലൻ പറയട്ടെ.
11ചുറ്റുമുള്ള സകലരാഷ്ട്രങ്ങളുമേ, വേഗം
വരികയും അവിടെ കൂട്ടംകൂടുകയും ചെയ്യുക.
യഹോവേ, നിന്റെ യോദ്ധാക്കളെ കൂട്ടിവരു
ത്തേണമേ!
12രാഷ്ട്രങ്ങൾ ജാഗരൂഗരാക്കപ്പെടുകയും
യഹോശാഫാത്ത് താഴ്വരയിലേക്കു ആക്രമണ
ത്തിനു മുന്നേറുകയും ചെയ്യട്ടെ. കാരണം ചുറ്റു
മുള്ള സകലരാഷ്ട്രങ്ങളെയും ന്യായവിചാരണ
ചെയ്യാൻ അവിടെ ഞാൻ ഇരിക്കും.
13അരിവാൾ വീശുക കാരണം വിളവു
കൊയ്ത്തിനു പാകമായിരിക്കുന്നു. വന്നുചവി
ട്ടുക, കാരണം വീഞ്ഞുചക്ക് നിറഞ്ഞിരിക്കുന്നു.
തൊട്ടികൾ കവിഞ്ഞൊഴുകുകയാണ്, കാരണം
അവരുടെ ദുഷ്ടത വലുതാണ്.
14വിധിയുടെ താഴ്വരയിൽ ആൾക്കൂട്ടത്തിനു
മേൽ ആൾക്കൂട്ടമുണ്ട്. വിധിയുടെ താഴ്വരയിൽ
യഹോവയുടെ പ്രത്യേകദിവസം അടുത്തു
പോയി. 15സൂര്യനും ചന്ദ്രനും ഇരുണ്ടുപോകും.
നക്ഷത്രങ്ങൾ പ്രകാശിക്കാതാവും.
16യഹോവയായ ദൈവം സീയോനിൽനിന്നു
ഗർജ്ജിക്കും, അവൻ യെരൂശലേമിൽനിന്നു അല
റും. ആകാശവും ഭൂമിയും നടുങ്ങും. എന്നാൽ
തന്റെ ജനത്തിന് യഹോവയായ ദൈവം ഒരു
രക്ഷാസ്ഥാനവും യിസ്രായേൽമക്കൾക്ക് ഒരു
കോട്ടയുമായിരിക്കും.
17"എന്റെ വിശുദ്ധപർവ്വതമായ സീയോ
നിൽപാർക്കുന്ന നിങ്ങളുടെ ദൈവമായ
യഹോവ, ഞാനാണെന്നു അപ്പോൾ നിങ്ങൾ
അറിയും. യെരൂശലേം വിശുദ്ധമായിത്തീരും.
അന്യജനങ്ങൾ ഇനിമേൽ ആ പട്ടണത്തിലൂടെ
കടന്നു പോകുകയുമില്ല.

### യെഹൂദജനതയ്ക്കു ഒരു പുതുജീവൻ വാഗ്ദാനം ചെയ്യുന്നു

18"ആ ദിവസം പർവ്വതങ്ങൾ മധുരമുള്ള
മുന്തിരിനീരു ചുരത്തും. കുന്നുകൾ പാൽ ഒഴു

ക്കും. യെഹൂദയിലെ സകല ഉണങ്ങിയനദിക
ളിലും വെള്ളമൊഴുകും. യഹോവയുടെ ആലയ
ത്തിൽനിന്നു ഒരു ഉറവ പുറപ്പെട്ട് അക്കേഷ്യാ
താഴ്വരയ്ക്ക് വെള്ളം കൊടുക്കും.

**19**യെഹൂദമക്കളോടു ക്രൂരത കാട്ടുകയും അവ
രുടെ മണ്ണിൽ നിഷ്കളങ്കരക്തം വീഴ്ത്തുകയും
ചെയ്കയാൽ ഈജിപ്ത് ഒരു മരുഭൂമി ആയി
പ്പോകും എദോം ജനശൂന്യമായ ഒരു പാഴ്ഭൂമി
ആയിപ്പോകും.
**20**യെഹൂദയിലാകട്ടെ ശാശ്വതമായി ജനവാ
സമുണ്ടാകും യെരൂശലേമിൽ തലമുറതലമുറ
യായി ജനവാസമുണ്ടാകും.
**21**അവർ എന്റെ ജനത്തെ കൊന്നതിനാൽ
ഞാനവരെ ശിക്ഷിക്കും!" യഹോവയായ
ദൈവം സീയോനിൽ വസിക്കും!

# ആമോസ്

### ആമുഖം

1 തെക്കോവയിലെ ഇടയന്മാരിലൊരുവനായ ആമോസിൻെറ വാക്കുകളാണിവ. ഈ വാക്കുകൾ ഭൂകമ്പത്തിനു രണ്ടുകൊല്ലം മുമ്പ്, യെഹൂദ രാജാവായ ഉസ്സീയാവിൻെറയും യിസ്രായേൽ രാജാവും യോവാശിൻെറ പുത്രനുമായ യൊരോബെയാമിൻെറയും കാലത്ത് യിസ്രായേലിനെപ്പറ്റിയുള്ള ദർശനങ്ങളിലാണ് അവനു കിട്ടിയത്.

### അരാമിനുള്ള ശിക്ഷ

2ആമോസ് പറഞ്ഞു: "ആക്രമിക്കാൻ ഓങ്ങുന്ന ഒരു സിംഹത്തെപ്പോലെ യഹോവ സീയോനിൽ നിന്നു ഗർജ്ജിക്കുന്നു. യെരൂശലേമിൽ നിന്ന് അവൻ ഇടിമുഴക്കുകയും ചെയ്യുന്നു. ഇടയന്മാരുടെ മേച്ചിൽപ്പുറങ്ങൾ ഉണങ്ങുന്നു. കർമ്മേൽമലമുകൾപോലും ഉണങ്ങിയിരിക്കുന്നു."

3യഹോവ പറയുന്നത് ഇതാകുന്നു: "ദമ്മേശെക്കിലെ നിവാസികൾ ആവർത്തിച്ചു ചെയ്ത അതിക്രമങ്ങൾക്കു ഞാൻ അവരെ നിശ്ചയമായും ശിക്ഷിക്കും. കാരണം, ഇരുമ്പുമെതിഉപകരണങ്ങൾകൊണ്ട് ആരോ ധാന്യം മെതിക്കുന്നതുപോലെ അവർ ഗിലെയാദിലെജനതയെ മുടിച്ചു കളഞ്ഞിരിക്കുന്നു.
4അതുകൊണ്ട് രാജാവായ ഹസായേലിൻെറ വീട്ടിന്മേൽ ഞാൻ തീ അയയ്ക്കും. അത് രാജാവായ ബെൻഹദദിൻെറ കോട്ടകൾ തീർത്തും ചുട്ടുചാമ്പലാക്കും.

5"ദമ്മേശെക്കിൻെറ കവാടങ്ങൾ ഞാൻ തള്ളിത്തുറക്കും. ആവെൻതാഴ്വരയിൽ സിംഹാസനത്തിൽ ഇരിക്കുന്നവനെ ഞാൻ അറുത്തുകളയും. ബേത്ത്-ഏദെനിൽ ചെങ്കോൽ പിടിക്കുന്നവനെയും ഞാൻ അറുത്തുകളയും. അരാമ്യർ കീറിലേക്കു പ്രവാസികളായി പോകേണ്ടിയും വരും. യഹോവ ആ കാര്യങ്ങൾ പറഞ്ഞു."

### ഫെലിസ്ത്യർക്കുള്ള ശിക്ഷ

6യഹോവ പറയുന്നത് ഇതാകുന്നു: "ഗസ്സയിലെ നിവാസികൾ ആവർത്തിച്ചു ചെയ്ത അതിക്രമങ്ങൾക്ക് ഞാൻ അവരെ നിശ്ചയമായും ശിക്ഷിക്കും. കാരണം, ഏദോമിന് അടിമകളായി വിൽക്കുന്നതിനുവേണ്ടി അവർ രാഷ്ട്രത്തിലെ മുഴുവൻ ജനങ്ങളെയും തടവുകാരായി പിടിച്ചുകൊണ്ടുപോയിരിക്കുന്നു.
7അതുകൊണ്ട് ഗസ്സയുടെ മതിലിന്മേൽ ഞാൻ തീ അയയ്ക്കും. അത് അതിൻെറ കോട്ടകളെ തീർത്തും ചുട്ടുചാമ്പലാക്കും.
8അസ്തോദിൽ സിംഹാസനത്തിൽ ഇരിക്കുന്നവനെയും അസ്കെലോനിൽ ചെങ്കോൽ പിടിക്കുന്നവനെയും ഞാൻ അറുത്തുകളയും. എക്രോനെതിരെ ഞാൻ എൻെറ കൈ തിരിക്കും. ഫെലിസ്ത്യരിൽ ജീവനോടെ ശേഷിക്കുന്നവർ മരിച്ചുപോകും." എൻെറ യഹോവയായ ദൈവം ആ കാര്യങ്ങൾ പറഞ്ഞു.

### ഫൊയ്നീക്യർക്കുള്ള ശിക്ഷ

9യഹോവ പറയുന്നത് ഇതാകുന്നു: "സോർ നിവാസികൾ ആവർത്തിച്ചുചെയ്ത അതിക്രമങ്ങൾക്കു ഞാൻ അവരെ നിശ്ചയമായും ശിക്ഷിക്കും. കാരണം അവർ തടവുകാരായി പിടിച്ച രാഷ്ട്രത്തിലെ മുഴുവൻ ജനങ്ങളെയും എദോമിന് അടിമകളായി വിറ്റുകളഞ്ഞു. ബന്ധുക്കളുടെ ഇടയിൽ യിസ്രായേൽ ഉണ്ടാക്കിയ കരാർ അവർ ഓർത്തതുമില്ല.
10അതുകൊണ്ട് സോരിൻെറ മതിലിന്മേൽ ഞാൻ തീ അയയ്ക്കും. അത് അതിൻെറ കോട്ടകളെ മുഴുവനും ചുട്ടുചാമ്പലാക്കും."

### എദോംകാർക്കുള്ള ശിക്ഷ

11യഹോവ പറയുന്നത് ഇതാകുന്നു: "എദോംനിവാസികൾ ആവർത്തിച്ചു ചെയ്ത അതിക്രമങ്ങൾക്ക് ഞാൻ അവരെ നിശ്ചയമായും ശിക്ഷിക്കും. കാരണം എദോം അവൻെറ സഹോദരനെ വാളുമായി പിൻതുടർന്നു. ഒട്ടും കരുണ കാട്ടിയുമില്ല. അവൻെറ ക്രോധം ഒരു വന്യമൃഗത്തെപ്പോലെ നിത്യമായി നിലനിൽക്കുകയും യിസ്രായേലിനെ വലിച്ചുകീറുന്നത് അവൻ തുടർന്നുകൊണ്ടിരിക്കുകയും ചെയ്തു.
12അതുകൊണ്ട് തേമാനിൽ ഞാൻ തീ അയയ്ക്കും. അത് ബൊസ്രയിലെ കോട്ടകളെ മുഴുവനും ചുട്ടുചാമ്പലാക്കും."

### അമ്മോന്യർക്കുള്ള ശിക്ഷ

13യഹോവ പറയുന്നത് ഇതാകുന്നു: "അമ്മോൻനിവാസികൾ ആവർത്തിച്ചു ചെയ്ത അതിക്രമങ്ങൾക്ക് ഞാൻ അവരെ നിശ്ചയമായും ശിക്ഷിക്കും. കാരണം അവർ അതിർത്തി വിസ്താരപ്പെടുത്തുന്നതിനുവേണ്ടി ഗിലെയാദിലെ ഗർഭിണികളെ കൊന്നുകളഞ്ഞു.

14അതുകൊണ്ട് രബ്ബാനഗരത്തിൻെറ മതിലിന്മേൽ ഞാൻ തീ അയയ്ക്കും. അത് യുദ്ധദിവസത്തെ നിലവിളി പോലെയും ചുഴലിക്കാറ്റിൻെറ ദിവസത്തെ കാറ്റുപോലെയും വന്ന് അതിൻെറ കോട്ടകളെ മുഴുവനും ചുട്ടുചാമ്പലാക്കും.
15അപ്പോൾ അവരുടെ രാജാവ് അവൻെറ ഉദ്യോഗസ്ഥന്മാരോടുകൂടെ പ്രവാസിയായി പോകും." യഹോവ പറഞ്ഞത് അതാകുന്നു.

### മോവാബിനുള്ള ശിക്ഷ

2 യഹോവ പറയുന്നത് ഇതാകുന്നു: "മോവാബ്നിവാസികൾ ആവർത്തിച്ചു ചെയ്ത അതിക്രമങ്ങൾക്ക് ഞാൻ അവരെ നിശ്ചയമായും ശിക്ഷിക്കും. കാരണം എദോംരാജാവിൻെറ അസ്ഥികൾ അവർ ചുട്ടു കുമ്മായമാക്കിക്കളഞ്ഞു.
2അതുകൊണ്ട് മോവാബിന്മേൽ ഞാൻ തീ അയയ്ക്കും. അത് കെരീയോത്ത് നഗരത്തിലെ കോട്ടകളെ തീർത്തും ചുട്ടുചാമ്പലാക്കും. യുദ്ധാക്രോശങ്ങളുടെയും കാഹളം വിളിയുടെയും നടുക്ക് മോവാബ് മരിക്കും.
3രാജാവിനെ ഞാൻ അതിനകത്തുവെച്ച് കൊന്നുകളയും.

അവൻെറ സകല ഉദ്യോഗസ്ഥരെയും കൂടി
ഞാൻ കൊല്ലും.” യഹോവ പറഞ്ഞത് അതാ
കുന്നു.

## യെഹൂദയ്ക്കുള്ള ശിക്ഷ

4യഹോവ പറയുന്നത് ഇതാകുന്നു: “യെഹൂദാ
നിവാസികൾ ചെയ്ത അനവധി അതിക്രമങ്ങ
ൾക്ക് ഞാൻ അവരെ നിശ്ചയമായും ശിക്ഷിക്കും.
കാരണം, അവർ യഹോവയുടെ ന്യായപ്രമാ
ണത്തെ അനുസരിക്കുന്നത് നിരാകരിക്കുകയും
അവൻെറ ചട്ടങ്ങളെ ഉപേക്ഷിക്കുകയും ചെ
യ്തു. അവരുടെ പൂർവ്വികർ പിൻതുടർന്ന അവ
രുടെ വ്യാജദൈവങ്ങൾ അവരെ വഴിതെറ്റിച്ചു.
5അതുകൊണ്ട് യെഹൂദയുടെമേൽ ഞാൻ തീ
അയയ്ക്കും. അത് യെരൂശലേമിലെ കോട്ടകളെ
തീർത്തും ചുട്ടുചാമ്പലാക്കും.”

## യിസ്രായേലിനുള്ള ശിക്ഷ

6യഹോവ പറയുന്നത് ഇതാകുന്നു: “യിസ്രാ
യേൽനിവാസികൾ ആവർത്തിച്ചു ചെയ്ത
അതിക്രമങ്ങൾക്ക് ഞാൻ അവരെ നിശ്ചയമാ
യും ശിക്ഷിക്കും. കാരണം നേരുകാരെ അടിമക
ളായി വെള്ളിക്കുവേണ്ടിയും ചെറിയകടം
വീട്ടാൻ കഴിയാത്തതിൻെറ പേരിൽ മുട്ടുള്ളവ
രെ ഒരുജോഡി ചെരിപ്പിൻെറ വിലയ്ക്കും
അവർ വിറ്റുകളഞ്ഞു. 7അവർ ആ പാവങ്ങളെ
നിലത്തുതള്ളിയിട്ട് ചവിട്ടിമെതിച്ചു. അവരെ
വഴിയിൽനിന്ന് തള്ളിമാറ്റുകയും ചെയ്തു.
എൻെറ വിശുദ്ധ നാമം കളങ്കപ്പെടുത്തുന്നതിനു
വേണ്ടി ഒരു പുരുഷനും അവൻെറ അപ്പനും
ഒരേ യുവതിയുമായി ലൈംഗികബന്ധം പുലർ
ത്തുന്നു. 8അവർ പാവങ്ങളിൽനിന്നു കടത്തിന്
ഈടായി വാങ്ങിയ ഉടുപ്പുകൾ ഓരോ യാഗപീ
ഠത്തിനുമരികെ വിരിച്ചു കിടക്കുകയും പിഴ
ഒടുക്കിയവരിൽ നിന്നുകിട്ടിയ വീഞ്ഞ് തങ്ങ
ളുടെ ദൈവങ്ങളുടെ ആലയത്തിൽ വച്ചുകുടി
ക്കുകയും ചെയ്യുന്നു.
9“പക്ഷേ ദേവദാരുക്കളുടെ ഉയരവും കരുവേ
ലകങ്ങളുടെ ഉറപ്പുമുള്ള അമോര്യരെ അവരുടെ
മുന്നിൽവച്ച് ഞാൻതന്നെ മുടിച്ചു കളഞ്ഞു.
അവരുടെ മുകളിലുള്ള പഴങ്ങളും താഴെയുള്ള
വേരുകളും* ഞാൻ നശിപ്പിച്ചു. 10അമോര്യരുടെ
ദേശം സ്വന്തമാക്കുവാൻ ഞാൻ നിങ്ങളെ സഹാ
യിച്ചു. ഞാൻതന്നെ നിങ്ങളെ ഈജിപ്തുദേശ
ത്തുനിന്നു പുറത്തേക്കു കൊണ്ടുവരികയും
നാല്പതുകൊല്ലം മരുഭൂമിയിലൂടെ നടത്തിക്കുക
യും ചെയ്തു. 11ഞാൻ നിങ്ങളുടെ ആൺമക്ക
ളിൽ ചിലരെ പ്രവാചകരും നിങ്ങളുടെ യുവാ
ക്കളിൽ ചിലരെ നാസീർവ്രതസ്ഥരും ആയി
നിയമിച്ചു. “ഹേ യിസ്രായേൽ ജനമേ, ഇതു
സത്യമാണ്.” യഹോവ ഇതെല്ലാം പറഞ്ഞു.
12“പക്ഷെ നിങ്ങൾ നാസിർവ്രതക്കാരെ വീഞ്ഞു
കുടിപ്പിക്കുകയും ‘പ്രവചിക്കരുത്’ എന്നു പ്രവാ
ചകരോടു കല്പിക്കുകയും ചെയ്തു. 13അതു
കൊണ്ട് ധാന്യം കവിച്ചു നിറച്ചവണ്ടി ഉറച്ചു
പോകുന്നതുപോലെ ഞാൻ നിങ്ങളെ നിങ്ങൾ
ഇരിക്കുന്നിടത്ത് ഉറപ്പിച്ചു കളയും.
14വേഗത്തിൽ പായുന്നവർക്കുപോലും രക്ഷ
പ്പെടാൻ കഴിയില്ല. ശക്തിമാന്മാർ വേണ്ടത്ര
ശക്തന്മാരായിരിക്കില്ല. പടയാളികൾക്ക് സ്വയം
രക്ഷിക്കാനുമാവില്ല. 15അമ്പും വില്ലുമുള്ളവരും
ജീവനോടെ ബാക്കിയാവില്ല. വേഗത്തിൽ
പായുന്നവർ രക്ഷപ്പെടില്ല. കുതിരസവാരി
ക്കാർ അവരുടെ ജീവൻ രക്ഷിക്കയുമില്ല. 16അതി
ശൂരരായ പോരാളികൾ ആ ദിവസം ആയുധ
ങ്ങൾ ഉപേക്ഷിച്ച് ഓടിക്കളയും.” യഹോവിൽ
നിന്നുള്ള സന്ദേശം ഇതാകുന്നു.

## യിസ്രയേലിനുള്ള താക്കീത്

3ഹേ! യിസ്രായേൽമക്കളേ, ഈജിപ്തുദേശ
ത്തുനിന്ന് നിങ്ങളുടെ മുഴുവൻ കുടുംബങ്ങ
ളെയും കൊണ്ടുവന്ന യഹോവയുടെ നിങ്ങളെ
ക്കുറിച്ചുള്ള ഈ സന്ദേശം ശ്രദ്ധിച്ചുകേട്ടാലും:
2“ഭൂമിയിലുള്ള സകലരാഷ്ട്രങ്ങളിലുംവച്ച്
ഞാൻ ഒരു വിശേഷരീതിയിൽ അറിഞ്ഞിരി
ക്കുന്നത് നിങ്ങളെ മാത്രമാണ്. ആ നിങ്ങളാവട്ടെ
എനിക്കെതിരെ തിരിഞ്ഞിരിക്കുന്നു. അതുകൊ
ണ്ട് നിങ്ങളുടെ സകലപാപങ്ങൾക്കും ഞാൻ
നിങ്ങളെ ശിക്ഷിക്കും.”

## യിസ്രായേലുകാർക്കുള്ള ശിക്ഷ

3ഒരുമിക്കുവാൻ സമ്മതിക്കാതെ രണ്ടുപേർ
ഒന്നിച്ചു നടക്കാറില്ല! 4ഇരകിട്ടാതെ സിംഹം
കാട്ടിൽ ഗർജ്ജിക്കാറില്ല! ഒന്നിനെയും പിടിച്ചി
ട്ടില്ലാത്ത യുവസിംഹം ഗുഹയിൽനിന്ന് അലറാ
റില്ല. 5അതിനെ കുടുക്കാൻ ഇരയൊന്നുമില്ലെ
ങ്കിൽ ഒരു പക്ഷി നിലത്തുള്ള കെണിയിൽ
ചെന്നു കുടുങ്ങാറില്ല! ഒന്നിനെയും പിടിച്ചിട്ടി
ല്ലാത്ത ഒരു കെണി നിലത്തുനിന്ന് തെറിച്ചുയ
രാറില്ല. 6നഗരത്തിൽ കാഹളം മുഴക്കപ്പെടു
മ്പോൾ ജനങ്ങൾ മുന്നറിയിപ്പുകേട്ട് ഭയക്കുന്നു.
ഒരു നഗരത്തിൽ ആപത്തു വരുമ്പോൾ യഹോ
വയാണതു വരുത്തുന്നത്. 7തൻെറ ദാസന്മാരായ
പ്രവാചകർക്ക് ഉദ്ദേശ്യം വെളിപ്പെടുത്തിക്കൊടു
ക്കാതെ എൻെറ യജമാനനായ യഹോവ തീർച്ച
യായും യാതൊന്നും ചെയ്യാറില്ല. 8ഒരു സിംഹം
അലറുന്നുവെങ്കിൽ ജനങ്ങൾ പേടിക്കും. യഹോ
വ അരുളിച്ചെയ്യുന്നുവെങ്കിൽ പ്രവാചകന്മാർ
പ്രവചിക്കും.
9അസ്തോദിലെ അരമനകളിലുള്ളവരോടും
ഈജിപ്തുദേശത്തിലെ അരമനകളിലുള്ളവ
രോടും ഇതു പറയുക. “ശമര്യയിലെ മലകളിൽ
ഒത്തുകൂടി അതിനകത്തെ കലക്കങ്ങളും ജനം
മറ്റുള്ളവരെ എങ്ങനെ പിഡിപ്പിക്കുന്നുവെന്നും
കാണുക. 10“ഈ ജനങ്ങൾക്ക് എങ്ങനെ നേരായ
മാർഗ്ഗത്തിൽ ജീവിക്കണമെന്നറിയില്ല. പണം
അവരുടെ അരമനകളിൽ സ്വരൂപിച്ചുവെക്കേണ്ട
തിനായി അവർ കൊള്ളയിലും അക്രമത്തിലും
ഏർപ്പെടുന്നു.” എന്നു യഹോവ അരുളിച്ചെയ്യു
ന്നതായി അവരോടു പറയുക.
11അതുകൊണ്ട് യഹോവ പറയുന്നത് ഇതാ
കുന്നു: “ഒരു ശത്രു നിൻെറ ദേശം വളയുകയും
നിൻെറ രക്ഷകൾ തകർക്കുകയും നിൻെറ അരമ
നകൾ കൊള്ളയടിക്കുകയും ചെയ്യും.”
12യഹോവ പറയുന്നത് ഇതാകുന്നു:
“ഒരു ആട്ടിടയൻ സിംഹത്തിൻെറ വായിൽ
നിന്ന് രണ്ടു കാലുകളോ ചെവിയുടെ ഒരു
കഷണമോ രക്ഷപ്പെടുത്തുന്നത് ഏതുപോലെ
യോ അതേപോലെ ശമര്യയിൽ പാർക്കുന്ന
യിസ്രായേൽമക്കൾ ‘രക്ഷപ്പെടും;’ മഞ്ചത്തിൻെറ
ഒരു മൂലയും കട്ടിൽക്കാലിൻെറ ഒരു ചീന്തും.
അത്രമാത്രം.”
13“ശ്രദ്ധിച്ചുകേൾക്കുകയും യാക്കോബിൻെറ
കുടുംബത്തിനെതിരെ സാക്ഷ്യപ്പെടുത്തുകയും
ചെയ്യുക. സർവ്വശക്തനും എൻെറ യജമാനനും
യഹോവയുമായ ദൈവത്തിൻെറ സന്ദേശം

---

**അവരുടെ ... വേരുകളും** അവരുടെ മാതാപിതാക്കളും അവരുടെ കുട്ടികളും എന്നർത്ഥം.

ഇതാകുന്നു. 14യിസ്രായേലിനെ അതിന്റെ
അതിക്രമങ്ങൾക്കു ഞാൻ ശിക്ഷിക്കുമ്പോൾ
ബേഥേലിന്റെ യാഗപീഠങ്ങളെ ഞാൻ ശിക്ഷി
ക്കും. യാഗപീഠത്തിന്റെ കോണുകളെ മുറിക്കു
കയും അവ നിലത്തുവീഴുകയും ചെയ്യും.
15ശിശിരഗൃഹങ്ങളും ഗ്രീഷ്മഗൃഹങ്ങളും ഒരു
പോലെ ഞാൻ നശിപ്പിക്കും. ആനക്കൊമ്പി
ന്റെ ചിത്രപ്പണിയുള്ള ഗൃഹങ്ങളും നശിപ്പിക്കും.
അങ്ങനെ ഒട്ടു വളരെ ഗൃഹങ്ങൾ തകർന്നടിയും."
ഇതായിരുന്നു യഹോവയുടെ സന്ദേശം.

## സ്നേഹോല്ലാസം ഇഷ്ട പ്പെടുന്ന സ്ത്രീകൾ

4 എളിയവരെ ദ്രോഹിക്കുകയും അവരെ
അടിച്ചമർത്തുകയും "ഞങ്ങൾക്കു കുടിക്കാൻ
എന്തെങ്കിലും കൊണ്ടുവരിക!" എന്നു തങ്ങ
ളുടെ യജമാനന്മാരായ ഭർത്താക്കന്മാരോടു പറ
യുകയും ശമര്യാമലയിൽ പാർക്കുകയും ചെയ്യു
ന്ന ബാശാനിലെ "പശുക്കളേ," നിങ്ങൾ ഈ
സന്ദേശം ശ്രദ്ധിച്ചു കേട്ടാലും.
2എന്റെ യജമാനനായ യഹോവ വിശുദ്ധ
നായിരിക്കയാൽ ഇങ്ങനെ സത്യം ചെയ്തിരി
ക്കുന്നു: നിങ്ങളെ കൊളുത്തു കൊണ്ടും നിങ്ങ
ളിൽ ഏറ്റവും ഒടുവിലത്തവനെ ചൂണ്ടകൊണ്ടും
അവർ പിടിച്ചു കൊണ്ടുപോകുന്ന കാലം
നിശ്ചയമായും നിങ്ങൾക്കു വരുന്നുണ്ട്. 3നിങ്ങ
ളിൽ ഓരോരുത്തിയും മതിലുകളിലുള്ള തുളക
ളിലൂടെ നഗരത്തിനു വെളിയിലേക്കു നേരെ
തെറിച്ചുപോകും. നിങ്ങൾ ശവക്കൂനയ്ക്കു
നേരെ എറിയപ്പെടും.*
യഹോവ ഇതു പറഞ്ഞു. 4"ബേഥേലിൽ
ചെന്ന് പാപം ചെയ്യുക! ഗിൽഗാലിൽ* ചെന്ന്
അതിലുമേറെ പാപം ചെയ്യുക! നിങ്ങളുടെ
ബലികൾ എല്ലാ രാവിലെയും നിങ്ങളുടെ വിള
വിന്റെ പത്തിലൊന്ന് എല്ലാ മൂന്നാംദിവസ
വും കൊണ്ടുവരിക. 5പുളിപ്പിച്ച മാവുകൊ
ണ്ടുള്ള അപ്പം സ്തോത്രയാഗമായി ഹോമിക്കുക.
സ്വമനസ്സാലെ നടത്തുന്ന വഴിപാടുകളെ പര
സ്യമായി വിളിച്ചു പറയുക. യിസ്രായേൽ മക്ക
ളെ, നിങ്ങൾ അങ്ങനെ ചെയ്യാൻ ഇഷ്ടപ്പെടു
ന്നുവല്ലോ." എന്റെ യഹോവ പറഞ്ഞത് അതാ
കുന്നു.
6"നിങ്ങളുടെ എല്ലാ നഗരങ്ങളിലും ഞാൻ
നിങ്ങൾക്ക് വെടിപ്പുള്ള പല്ലുകളും എല്ലായിട
ങ്ങളിലും അപ്പത്തിന്റെ കുറവും വരുത്തിയിട്ടു
പോലും നിങ്ങൾ എന്നിലേക്കു മടങ്ങിയില്ല"
എന്നു യഹോവ പറയുന്നു.
7"കൊയ്ത്തിന് പിന്നെയും മൂന്നു മാസമുള്ള
പ്പോൾ ഞാൻ നിങ്ങൾക്ക് മഴ മുടക്കുകപോലും
ചെയ്തു. ഒരു നഗരത്തിന്മേൽ ഞാൻ മഴ പെയ്യി
ക്കും. എന്നാൽ വേറൊരു നഗരത്തിന്മേൽ ഞാൻ
മഴ പെയ്യിക്കുകയില്ല. ഒരു പാടത്തിന് മഴ കിട്ടും.
എന്നാൽ മഴ കിട്ടാത്ത വേറൊരു പാടം വരണ്ടു
പോകും. 8രണ്ടോ മൂന്നോ നഗരങ്ങളിലെ നിവാ
സികൾ വെള്ളം കുടിക്കുന്നതിനുവേണ്ടി വേറൊ
രു നഗരത്തിലേക്കു വേച്ചുചെല്ലും. എങ്കിലും
അവർക്കു മതിയാവുകയില്ല. എന്നിട്ടും പക്ഷെ
നിങ്ങൾ എന്നിലേക്കു മടങ്ങിയില്ല" എന്നു
യഹോവ പറയുന്നു.
9"ഞാൻ നിങ്ങളുടെ വിളയെ വാട്ടവും പൂപ്പ
ലുംകൊണ്ട് ആക്രമിച്ചു. ഞാൻ നിങ്ങളുടെ
തോട്ടങ്ങളും മുന്തിരിത്തോപ്പുകളും ഉണക്കി.
വെട്ടുക്കിളികൾ നിങ്ങളുടെ അത്തിമരങ്ങളും
ഒലിവുമരങ്ങളും തിന്നു. എന്നിട്ടും പക്ഷെ
നിങ്ങൾ എന്നിലേക്കു മടങ്ങിയില്ല" എന്നു
യഹോവ പറയുന്നു.
10"ഈജിപ്തിനോടു ചെയ്തതുപോലെ
നിങ്ങളുടെ ഇടയ്ക്കും ഞാൻ ഒരു മഹാമാരി
അയച്ചു. നിങ്ങളുടെ യുവാക്കളെ ഞാൻ വാൾ
കൊണ്ടു കൊല്ലുകയും നിങ്ങളുടെ കുതിരകളെ
പിടിക്കുകയും ചെയ്തു. നിങ്ങളുടെ പാളയങ്ങ
ളിലെ ശവങ്ങളുടെ നാറ്റം നിങ്ങളുടെ മൂക്കിൻതു
ളകളിൽ ഞാൻ കയറ്റി. എന്നിട്ടും പക്ഷെ
നിങ്ങൾ എന്നിലേക്കു മടങ്ങിയില്ല," എന്ന്
യഹോവ പറയുന്നു.
11"സൊദോമിനെയും ഗൊമോരയെയും
ഞാൻ നശിപ്പിച്ചതുപോലെ നിങ്ങളിൽ ചില
രെ ഞാൻ നശിപ്പിച്ചു. നിങ്ങൾ ഒരു തീയിൽ
നിന്ന് ഊരിയ കത്തുന്നകൊള്ളിപോലെ ആയി
രുന്നു. എന്നിട്ടും പക്ഷെ നിങ്ങൾ എന്നിലേക്കു
മടങ്ങിയില്ല," എന്നു യഹോവ പറയുന്നു.
12"അതുകൊണ്ട് യിസ്രായേലേ, ഞാൻ
നിന്നെശിക്ഷിക്കാൻ പോകയാണ്. ഞാൻ
നിന്നോടു ഇതു ചെയ്യാൻ പോകുന്നതു കൊണ്ട്
നിന്നെ വിധിക്കാൻ പോകുന്ന നിന്റെ ദൈവ
ത്തെ നേരിടാൻ തയ്യാറെടുത്തുകൊൾക.
13എന്തിനെന്നാൽ പർവ്വതങ്ങളെ ഉരുവാക്കുന്ന
തും കാറ്റിനെ സൃഷ്ടിക്കുന്നതും തന്റെ ഉദ്ദേശ്യ
മെന്തെന്ന് മനുഷ്യരെ അറിയിക്കുന്നതും ഉദയ
ത്തെ ഇരുട്ടാക്കുന്നതും ഭൂമിയിലെ പർവ്വതങ്ങ
ളുടെ മുകളിലൂടെ നടക്കുന്നതും എല്ലാം അവനാ
ണല്ലൊ. സർവ്വശക്തനായ ദൈവമായ യഹോ
വയെന്നത്രെ അവന്റെ നാമം."

## യിസ്രായേലിനുള്ള ഒരു ശോകഗാനം

5 യിസ്രായേൽജനമേ, നിങ്ങൾക്കെതിരെ ഒരു
ചരമഗീതമായി ഞാൻ ഉറക്കെ ചൊല്ലുന്ന
ഈ സന്ദേശം ശ്രദ്ധിച്ചു കേട്ടാലും.
2യിസ്രായേൽകന്യക വീണിരിക്കുന്നു. ഇനി
യും അവൾ എഴുന്നേൽക്കയില്ല. ഒന്നു നിവരാൻ
സഹായിക്കാൻ ആരുമില്ലാതെ അവളുടെ
സ്വന്തം ദേശത്തു ഉപേക്ഷിക്കപ്പെട്ട് അവൾ കിട
ക്കുന്നു.
3എന്തെന്നാൽ എന്റെ യജമാനനായ യഹോ
വ പറയുന്നത് ഇതാകുന്നു: "ആയിരം യോദ്ധാ
ക്കളെ യുദ്ധത്തിനയയ്ക്കുന്ന ഒരു നഗരത്തിലേ
ക്കു, നൂറു യോദ്ധാക്കളേ തിരിച്ചുവരൂ. നൂറു
യോദ്ധാക്കളെ അയയ്ക്കുന്ന ഒരു നഗരത്തിലേ
ക്കു പത്തു യോദ്ധാക്കളേ തിരിച്ചു വരൂ."

## യഹോവ യിസ്രായേലിനെ മടങ്ങിവരാൻ പ്രോത്സാഹിപ്പിക്കുന്നു

4എന്തെന്നാൽ യിസ്രായേൽജനത്തോടു
യഹോവ പറയുന്നത് ഇതാകുന്നു: "എന്നിലേ
ക്കുവരിക, നിങ്ങൾ ജീവനോടെയിരിക്കും!
5ബേഥേലിൽ പോകരുത്. ഗിൽഗാലിൽ
ചെല്ലരുത്. ബേർ-ശേബയിൽ കടക്കരുത്. കാര
ണം ഗിൽഗാൽ നിവാസികൾ തീർച്ചയായും

---

**നിങ്ങൾ ... എറിയപ്പെടും** അഥവാ "നിങ്ങൾ ദൂരേക്കെറിയപ്പെടും. ജനങ്ങൾ നിങ്ങളെ ഹെർമ്മോൻ പർവ്വതത്തിലേക്കു കൊണ്ടുപോകും." എബ്രായഭാഷയിലിത് മനസ്സിലാക്കാൻ വിഷമമാണ്. "ആ സ്ത്രീ എറിയപ്പെടും" എന്നാണോ "ആ സ്ത്രീ ചിലത് എറിഞ്ഞുകളയും" എന്നാണോ എന്നു വ്യക്തമല്ല.

**ബേഥേലിൽ ... ഗിൽഗാൽ** യിസ്രായേൽ ജനതയുടെ ആരാധനാസ്ഥലങ്ങൾ. യിസ്രായേലിലെയും യെഹൂദയിലെയും ജനങ്ങൾ യെരൂശലേമിലെ ദൈവാലയത്തിൽ മാത്രമേ തന്നെ ആരാധിക്കാവൂ എന്നു ദൈവത്തിനു നിർബ്ബന്ധമുണ്ട്.

പ്രവാസത്തിലേക്കു കൊണ്ടുപോകപ്പെടുക
യും ബേഥേൽ നശിപ്പിക്കപ്പെടുകയും ചെയ്യും.
6യഹോവയിങ്കലേക്കു വരിക, നിങ്ങൾ ജീവ
നോടെയിരിക്കും. ഇല്ലെങ്കിൽ തീപോലെ
യഹോവ യോസേഫ്കുലത്തിനുനേരെ പായും.
അത് ബേഥേലിനെ വിഴുങ്ങും. അത് കെടു
ത്താൻ ആരും ഉണ്ടാകയുമില്ല.
7ഹാ കഷ്ടം, ന്യായത്തെ കയ്പാക്കുകയും
നീതിയെ തറയിലിടുകയും ചെയ്യുന്നവരേ!
8നക്ഷത്രങ്ങളായ കാർത്തികയെയും മകയിര
ത്തെയും സൃഷ്ടിച്ചവനും കൂരിരുട്ടിനെ പ്രഭാത
മാക്കുന്നവനും പകലിനെ ഇരുണ്ടരാത്രിയാക്കു
ന്നവനും കടലിലെ വെള്ളങ്ങളെ വിളിക്കുകയും
അവയെ ഭൂമിയുടെമേൽ ചൊരിയുകയും
ചെയ്യുന്നവനുമായവൻ മാത്രമാണ് ദൈവം.
യഹോവ എന്നത്രെ അവന്റെ നാമം!
9കോട്ട നശിപ്പിക്കുന്നതിനു വേണ്ടി കരുത്തു
ള്ളവരെ വകവരുത്തുന്നവൻ അവൻ തന്നെ.”

### യിസ്രായേലുകാർ ചെയ്ത ദുഷ്ടകൃത്യങ്ങൾ

10ന്യായസഭയിൽ അന്യായത്തെ വെല്ലുവിളി
ക്കുന്നവനെ നിങ്ങൾ വെറുക്കുകയും സത്യം
പറയുന്നവനെ നിങ്ങൾ പകയ്ക്കുകയും ചെയ്യു
ന്നു.
11അതുകൊണ്ട് എളിയവരെ നിലത്തിട്ടു
ചവിട്ടുകയും അവരുടെ ഓഹരിധാന്യം അവ
രിൽനിന്ന് തട്ടിയെടുക്കുകയും ചെയ്തുകൊണ്ട്
നിങ്ങൾ ചെത്തുകല്ലിന്റെ മോടിയുള്ള വീടു
കളുണ്ടാക്കിയിരിക്കുന്നെങ്കിലും അവയിൽ
നിങ്ങൾ പാർക്കുകയില്ല. നിങ്ങൾ വിശേഷ
പ്പെട്ട മുന്തിരിത്തോട്ടങ്ങൾ വെച്ചുപിടിപ്പിച്ചിരി
ക്കുന്നെങ്കിലും അവയുടെ വീഞ്ഞ് നിങ്ങൾ കുടി
ക്കുകയില്ല.
12എന്തുകൊണ്ടെന്നാൽ, നിങ്ങളുടെ പല
പാപങ്ങളെയും ഞാനറിയുന്നു. നിങ്ങൾ ശരി
ക്കും അതിക്രമങ്ങൾ ചെയ്തു. ശരിചെയ്യുന്ന
വരെ നിങ്ങൾ മുറിപ്പെടുത്തുന്നു. പണം വാങ്ങി
നിങ്ങൾ തിന്മചെയ്യുന്നു. പാവങ്ങൾക്ക് നിങ്ങൾ
ന്യായസഭയിൽ നീതിനിഷേധിക്കു കയും
ചെയ്യുന്നു.
13“അതുകൊണ്ട് വിവേകശാലി ഈ കാലത്ത്
മൗനം പാലിക്കും. കാരണം ഈ കാലം ചീത്ത
യാണ്. 14നിങ്ങൾ ജീവിച്ചിരിക്കേണ്ടതിനായും
നിങ്ങൾ പറഞ്ഞതുപോലെ സർവ്വശക്തനായ
യഹോവയായ ദൈവം നിങ്ങളോടുകൂടെ ഇരി
ക്കേണ്ടതിനായും തിന്മയ്ക്കുപകരം നന്മയെ
അന്വേഷിക്കുക.
15തിന്മയെ വെറുക്കുകയും നന്മയെ സ്നേഹി
ക്കുകയും ന്യായസഭയിൽ നീതിയെ പ്രതിഷ്ഠി
ക്കുകയും ചെയ്യുക. ഒരു പക്ഷെ, സർവ്വശക്ത
നായ യഹോവയായ ദൈവം യോസേഫിന്റെ
കുലത്തിൽ ശേഷിക്കുന്നവരോടു കരുണ കാട്ടി
യേക്കാം.

### കൊടിയ ദു:ഖത്തിന്റെ ഒരു കാലം വരുന്നു

16അതുകൊണ്ട് എന്റെ യജമാനനും സർവ്വശ
ക്തനുമായ ദൈവം പറയുന്നത് ഇതാകുന്നു:
“എല്ലാ പൊതു കവലകളിലും നിലവിളി ഉണ്ടാ
കും. എല്ലാ തെരുവുകളിലും ‘അയ്യോ ഇല്ല,
അയ്യോ ഇല്ല’ എന്ന് അവർ പറയും. കൃഷിക്കാരെ
വിലാപത്തിനും വിലാപത്തൊഴിലുകാരെ
അലമുറയ്ക്കും അവർ വിളിയ്ക്കും.
17ഞാൻ നിങ്ങളുടെ നടുവിൽക്കൂടെ കടന്നു
പോകുന്നതുകൊണ്ട് സകല മുന്തിരിത്തോപ്പു
കളിലും നിലവിളി ഉണ്ടാകും,” എന്നു യഹോവ
പറയുന്നു.
18യഹോവ വിധിനടത്തുന്ന ദിവസത്തിനു
വേണ്ടി മോഹത്തോടെ കാത്തിരിക്കുന്ന നിങ്ങ
ൾക്ക് അതെത്ര ഭയങ്കരമായിരിക്കും. യഹോവ
യുടെ ദിവസത്തെക്കുറിച്ച് നിങ്ങൾക്ക് ഇങ്ങനെ
ഒരു മനോഭാവം എന്തിന്? അത് വെളിച്ചമല്ല,
ഇരുട്ടായിരിക്കും.
19അത് ഒരു സിംഹത്തിൽനിന്നും രക്ഷപ്പെട്ടോ
ടുന്നവൻ കരടിയെ കണ്ടു മുട്ടുന്നതുപോലെ
ആയിരിക്കും. അല്ലെങ്കിൽ അവൻ ഒരു വീട്ടിൽ
ചെല്ലുകയും ചുമരിൽ കൈചാരുകയും ചെയ്യു
മ്പോൾ അവനെ ഒരു പാമ്പു കടിക്കുന്നതുപോ
ലെ ആയിരിക്കും.
20യഹോവയുടെ ദിവസം വെളിച്ചമല്ല, ഇരു
ട്ടാണ്. പ്രകാശത്തിന്റെ ഒരു കിരണം പോലുമി
ല്ലാത്ത ഒരു ഇരുണ്ട ദിവസമാകുന്നു.

### യിസ്രായേലിന്റെ ആരാധന യഹോവ നിരസിക്കുന്നു

21“നിങ്ങളുടെ ഉത്സവങ്ങൾ ഞാൻ വെറുക്കു
ന്നു. അവ ഞാൻ സ്വീകരിക്കില്ല! നിങ്ങളുടെ
സഭായോഗങ്ങൾ ഞാൻ ആസ്വദിക്കുന്നില്ല.
22നിങ്ങൾ ഹോമബലികളും ധാന്യബലികളും
എനിക്കർപ്പിച്ചാലും ഞാൻ അവ കൈക്കൊള്ളു
കയില്ല. കൊഴുത്ത കാലികളെ നിവേദിച്ചുള്ള
നിങ്ങളുടെ സമാധാനബലികൾ ഞാൻ ഗൗനി
ക്കുകയില്ല.
23നിന്റെ പാട്ടിന്റെ ഒച്ച എന്നിൽനിന്ന്
എടുത്തുമാറ്റൂ. നിന്റെ വീണകളുടെ സംഗീതം
ഞാൻ കേൾക്കുകയില്ല.
24എന്നാൽ ന്യായം വെള്ളം പോലെയും നീതി
ഒരിക്കലും വരണ്ടു പോകാത്ത ഒരുവി പോലെ
യും ഒഴുകട്ടെ.
25ഹേ യിസ്രായേൽകുലമേ, നാല്പതു കൊല്ലം
എനിക്കു മരുഭൂമിയിൽ ബലികളും വഴിപാടു
കളും നിങ്ങൾ കൊണ്ടു വന്നുവോ? ഇല്ല!
26പക്ഷെ നിങ്ങൾക്കുവേണ്ടി നിങ്ങൾ ഉണ്ടാ
ക്കിയ വിഗ്രഹങ്ങളായി നിങ്ങളുടെ രാജാവായ
സിക്കൂത്തിനെയും നിങ്ങളുടെ നക്ഷത്രദേവ
നായ കീയൂനെയും നിങ്ങൾ നിങ്ങളുടെ കൂടെ
ചുമന്നു.
27അതിനാൽ നിങ്ങളെ ഞാൻ പ്രവാസിക
ളായി ദമ്മേശെക്കിന്റെയും അപ്പുറത്തേക്കു
അയയ്ക്കും,” എന്ന് സർവ്വശക്തനായ ദൈവ
മെന്നും യഹോവയെന്നും നാമമുള്ളവൻ പറ
യുന്നു.

### യിസ്രായേലിൽനിന്ന് നല്ലകാലം എടുത്തുപോകും

6 രാഷ്ട്രങ്ങളിൽ മുഖ്യമായതിലെ “പ്രധാനി
കളേ,” “യിസ്രായേൽകുലം” സഹായത്തിനു
വേണ്ടി സമീപിക്കുന്നവരേ, സീയോനിൽ
സുഖത്തോടെയും ശമര്യാമലയിൽ സുരക്ഷാ
ബോധത്തോടെയും കഴിയുന്നവർക്ക് അതെത്ര
ഭയങ്കരമായിരിക്കും.
2കുറുകെ കല്നെക്കിൽ ചെന്നു നോക്കുക.
പിന്നെ അവിടെ നിന്ന് മഹാനഗരമായ ഹമാ
ത്തിലേക്കു പോകുക. പിന്നെ ഫെലിസ്ത്യരുടെ
ഗത്തിലേക്കു പോകുക. ഈ രാജ്യങ്ങളേക്കാളെ
ല്ലാം മെച്ചമാണോ നിങ്ങൾ? അല്ലെങ്കിൽ അവ

തുടെ പ്രദേശം നിങ്ങളുടെ പ്രദേശത്തെക്കാൾ
വിസ്തൃതമാണോ?
3വിനാശദിവസത്തെപ്പറ്റി ചിന്തിക്കാൻ
വിസമ്മതിക്കുകയും അക്രമവാഴ്ചയെ അടുപ്പി
ക്കുകയും ചെയ്യുന്ന നിങ്ങൾക്ക് അതെത്ര ഭയങ്ക
രമായിരിക്കും.
4ആനക്കൊമ്പിൻെറ ചിത്രപ്പണിയുള്ള കട്ടിലു
കളിൽ കിടക്കുകയും മഞ്ചങ്ങളിൽ ആലസ്യ
ത്തോടെ ശയിക്കുകയും തിരഞ്ഞെടുത്ത
കുഞ്ഞാടുകളെയും പ്രത്യേകം കൊഴുപ്പിച്ച
പശുക്കിടാങ്ങളെ തിന്നുകയും ചെയ്യുന്നവർക്ക്
അതെത്ര ഭയങ്കരമായിരിക്കും.
5വീണയുടെ നാദത്തിനൊപ്പിച്ചു പാടുന്നവ
ർക്ക് അതെത്ര ഭയങ്കരമായിരിക്കും. ദാവീദിനെ
പ്പോലെ അവർ സംഗീതോപകരണങ്ങളിൽ
തങ്ങൾക്കുവേണ്ടി പാട്ടു ക്രമപ്പെടുത്തുന്നു.
6വീഞ്ഞുകുടങ്ങളിൽ നിന്നു കുടിക്കുകയും
ഏറ്റവും നല്ല തൈലംകൊണ്ട് തങ്ങളെ പൂശുക
യും എന്നാൽ യോസേഫിൻെറ വിനാശത്തെ
പ്പറ്റി ദു:ഖിക്കാതിരിക്കയും ചെയ്യുന്നവർക്ക്
അതെത്ര ഭയങ്കരമായിരിക്കും.
7എന്നാൽ അവരുടെ നല്ലകാലം അവസാനി
ക്കും. അവർ പ്രവാസികളായി അന്യദേശത്തേ
ക്കു കൊണ്ടുപോകപ്പെടും. 8എൻെറ യജമാന
നായ യഹോവ സ്വയം ഒരു സത്യം ചെയ്തിരി
ക്കുന്നു. സർവശക്തനായ യഹോവയായ
ദൈവം പറഞ്ഞത് ഇതാകുന്നു:
"യാക്കോബിൻെറ ഗർവ്വത്തെ ഞാൻ വെറു
ക്കുന്നു. അവൻെറ കോട്ടകളെയും ഞാൻ വെറു
ക്കുന്നു. അതുകൊണ്ട് നഗരവും അതിലുള്ള സക
ലവസ്തുക്കളും ഞാൻ ശത്രുക്കളെ ഏൽപ്പിക്കും."

### കുറച്ച് യിസ്രായേലുകാർ ജീവ നോടെ ബാക്കിയാവും

9പത്തുപേർ ഒരു വീട്ടിൽ ജീവനോടെ
ബാക്കിയായാൽ അവർ മരിക്കും. 10ഒരുവൻ മരി
ക്കുമ്പോൾ അവൻെറ ഏറ്റവും അടുത്ത ബന്ധു
വും വേറൊരു ചാർച്ചക്കാരനും കൂടി അവൻെറ
അസ്ഥികൾ വീട്ടിൽനിന്നു പുറത്തേക്കു ചുമ
ക്കുന്നതിനായി പൊക്കും. അന്നേരം ഒരുവൻ
വീട്ടിൻെറ ഉള്ളറകളിലുള്ള മറ്റേവനോടു ചോദി
ക്കും, "ആരെങ്കിലും ഇനിയും നിന്നോടൊപ്പം
ഉണ്ടോ?"
അപ്പോൾ അവൻ പറയും, "ഇല്ല,..."
അപ്പോൾ ആദ്യത്തേവൻ പറയും, "ശബ്ദി
ക്കാതെ! എന്തെന്നാൽ യഹോവയുടെ നാമം
നാം ഉച്ചരിച്ചുകൂടാ."
11എന്നാൽ നോക്കിക്കോളൂ, യഹോവ കല്പി
ക്കും. എന്നിട്ട് വലിയവീടിനെ തുണ്ടങ്ങളായും
ചെറിയവീടിനെ നുറുക്കുകളായും അവൻ ഇടി
ച്ചു തകർക്കും.
12കുതിരകൾ പാറപ്പുറത്തൂടെ ഓടാറുണ്ടോ?
ആരെങ്കിലും കാളകളെ പൂട്ടി കടൽ ഉഴാറു
ണ്ടോ? ഇല്ല. പക്ഷെ നിങ്ങൾ ന്യായത്തെ വിഷ
മായും നന്മയുടെ പഴത്തെ കയ്പൻചെടി
യായും മാറ്റിയിരിക്കുന്നു.
13ലോ-ദെബാരിൽ* ആഹ്ളാദിക്കുന്നവർക്കും
"നാം നമുക്കുവേണ്ടി നമ്മുടെ ഊക്കുകൊണ്ട്
കർന്നയീം പിടിച്ചെടുത്തില്ലേ?" എന്നു പറയു
ന്നവർക്കും അതെത്ര ഭയങ്കരമായിരിക്കും.
14"ഹേ യിസ്രായേൽഗൃഹമേ, നോക്കിക്കോളൂ,
ഞാൻ നിങ്ങൾക്കെതിരെ ഒരു പുറംരാഷ്ട്രത്തെ
എഴുന്നേൽപ്പിക്കും," എന്ന് സർവ്വശക്തനായ
യഹോവയായ ദൈവം പറയുന്നു. "അവർ
നിങ്ങളെ ലെബോ- ഹമാത്ത് മുതൽ അരാബാ-
തോടു വരേയ്ക്കും കഷ്ടപ്പെടുത്തും."

### വെട്ടുക്കിളികളുടെ ദർശനം

7 യഹോവ എനിക്കു കാട്ടിത്തന്നത് ഇതായി
രുന്നു: രണ്ടാംവിള വളരുന്ന ഘട്ടത്തിൽ
അവൻ വെട്ടുക്കിളികളെ ഒരുക്കുകയായിരുന്നു.
ഒന്നാം വിളവെടുപ്പിൽനിന്ന് രാജാവിൻേറതു
കൊയ്തെടുത്തിരുന്നു. 2വെട്ടുക്കിളികൾ ദേശ
ത്തുള്ള ചെടികൾ തിന്നുതീർന്നപ്പോൾ ഞാൻ
പറഞ്ഞു, "അയ്യോ, എൻെറ യജമാനനായ
യഹോവേ, ദയവായി പൊറുക്കണേ! ഇത്രയ്ക്കു
അശുവായ യാക്കോബ് എങ്ങനെ ജീവൻ പുലർ
ത്തും?
3അപ്പോൾ യഹോവ അതേപ്പറ്റി തൻെറ
മനസ്സു മാറ്റി. യഹോവ പറഞ്ഞു, "അതു സംഭ
വിക്കുകയില്ല."

### തീയുടെ ദർശനം

4എൻെറ യജമാനനായ യഹോവ എന്നെ
കാട്ടിത്തന്നത് ഇതാകുന്നു: എൻെറ യഹോവ
യായ ദൈവം ഒരു അഗ്നിയെ വിളിക്കുകയായി
രുന്നു. അഗ്നി മഹാസമുദ്രത്തെ നശിപ്പിക്കുക
യും പിന്നെ കരയെ നശിപ്പിക്കാൻ തുടങ്ങു
കയും ചെയ്തു. 5അപ്പോൾ ഞാൻ പറഞ്ഞു,
"അയ്യോ എൻെറ യഹോവയായ ദൈവമേ,
ദയവായി നിർത്തണേ! ഇത്രയ്ക്കു അശുവായ
യാക്കോബ് എങ്ങനെ ജീവൻ പുലർത്തും?"
6അപ്പോൾ യഹോവ അതേപ്പറ്റി തൻെറ മന
സ്സുമാറ്റി. എൻെറ യഹോവയായ ദൈവം
പറഞ്ഞു, "അതു സംഭവിക്കുകയില്ല."

### തൂക്കുനൂലിൻെറ ദർശനം

7യഹോവ എന്നെ കാട്ടിത്തന്നത് ഇതാകുന്നു:
എൻെറ യഹോവ തൂക്കുനൂൽ പിടിച്ചുപണിത
ഒരു മതിലിനരികെ നിൽക്കുകയായിരുന്നു. അവ
ൻെറ കയ്യിൽ ഒരു തൂക്കുനൂലും ഉണ്ടായിരുന്നു.
8അപ്പോൾ യഹോവ എന്നോടു പറഞ്ഞു,
"ആമോസേ, നീ കാണുന്നതെന്താകുന്നു?"
ഞാൻ പറഞ്ഞു, "ഒരു തൂക്കുനൂൽ." അപ്പോൾ
യജമാനൻ എന്നോടു പറഞ്ഞു, "നോക്കൂ,
എൻെറ ജനമായ യിസ്രായേലിൻെറ ഇടയ്ക്കു
ഞാൻ ഒരു തൂക്കുനൂൽ ഇടുന്നു. ഇനി ഒരിക്കലും
അവരെ ഞാൻ ഒഴിവാക്കയില്ല. 9യിസ്ഹാക്കി
ൻെറ പൂജാമലകൾ തകർക്കപ്പെടും. യിസ്രായേ
ലിൻെറ ഉന്നതസ്ഥലങ്ങളും തകർക്കപ്പെടും.
യൊരോബെയാമിൻെറ കുലത്തെ എൻെറ
വാൾകൊണ്ട് ആക്രമിച്ചു കൊല്ലുകയും
ചെയ്യും."

### അമസ്യാവ് ആമോസിനെ തടയാൻ ശ്രമിക്കുന്നു

10ബേഥേലിലെ പുരോഹിതനായ അമസ്യാ
വ് യിസ്രായേലിലെ യൊരോബെയാംരാജാ
വിന് ഈ സന്ദേശമയച്ചു: "യിസ്രായേൽഗൃഹ
ത്തിൻെറ ഒത്ത നടുവിൽവെച്ച് ആമോസ് നിന
ക്കെതിരെ ഗൂഢാലോചന നടത്തിയിരിക്കുന്നു.
അവൻെറ വാക്കുകൾ മുഴുവൻ വഹിക്കാൻ
രാജ്യത്തിനു കഴിവില്ല. 11ആമോസ് പറഞ്ഞത്
ഇതാകുന്നു: 'യൊരോബെയാം വാളാൽ മരിക്കു
കയും യിസ്രായേൽ തീർച്ചയായും സ്വദേശത്തു

---

**ലോ-ദെബാർ** "ഒന്നുമില്ല" എന്നർത്ഥമുള്ള ഒരു സ്ഥലനാമം.

നിന്ന് തടവുകാരായി പിടിക്കപ്പെടുകയും
ചെയ്യും.'"
12അമസ്യാവ് ആമോസിനോടു പറഞ്ഞു,
"ഹേ, ദർശകാ, പോകുക, യെഹൂദദേശത്തേക്കു
ഓടിപ്പോകുക. നിൻെറ ഭക്ഷിക്കലും പ്രവചിക്ക
ലും അവിടെ നടത്തിക്കൊൾക. 13പക്ഷെ ഇനി
ഒരിക്കലും നീ ബേഥേലിൽ പ്രവചിക്കരുത്.
കാരണം അത് രാജാവിൻെറ വിശുദ്ധമന്ദിരവും
രാജ്യത്തിൻെറ ആലയവുമാണ്."
14അപ്പോൾ ആമോസ് അമസ്യാവിനോടു മറു
പടി പറഞ്ഞു, "ഞാൻ ഒരു പ്രവാചകനായിരു
ന്നില്ല. പ്രവാചകരുടെ കുടുംബത്തിൽപ്പെട്ടവ
നുമായിരുന്നില്ല. പകരം ഞാൻ ഒരു കാലിവളർ
ത്തുകാരനും കാട്ടത്തിക്കായ കീറുന്നവനുമായി
രുന്നു. 15പക്ഷെ യഹോവ എന്നെ ആടുവളർത്തു
കാരിൽ നിന്നെടുത്തിട്ട് എന്നോടു പറഞ്ഞു,
'ചെന്ന് യഹോവയുടെജനമായ യിസ്രായേ
ലിനെതിരായി പ്രവചിക്കുക.' 16അതുകൊണ്ട്
ഇപ്പോൾ നീ യഹോവയുടെ സന്ദേശം കേൾ
ക്കുക. നീ പറയുന്നു, 'യിസ്രായേലിനെതിരെ
പ്രവചിക്കരുത്, യിസ്ഹാക്കിൻെറ കുലത്തിനെ
തിരെ പ്രസംഗിക്കരുത്' എന്ന്. 17അതുകൊണ്ട്
യഹോവ പറയുന്നത് ഇതത്രെ: 'നിൻെറ പത്നി
നഗരത്തിൽ ഒരു വേശ്യയായിപ്പോകും. നിൻെറ
പുത്രന്മാരും പുത്രിമാരും വാളാൽ കൊല്ലപ്പെടും.
അന്യർ നിൻെറ നിലം അളന്നു പങ്കിട്ടെടുക്കും.
നീ ഒരു വിദേശത്തുവെച്ച് മരിച്ചുപോകും.
യിസ്രായേലിനോ, സ്വദേശത്തുനിന്ന് ദൂരെ
പ്രവാസത്തിലേക്കു പോകേണ്ടിയും വരും.'"

### പഴുത്ത പഴത്തിൻെറ ദർശനം

8 എൻെറ യജമാനനായ യഹോവ എനിക്കു
കാട്ടിത്തന്നത് ഇതാകുന്നു: ഒരു കുട്ടപഴുത്ത
പഴം. 2യഹോവ എന്നോടു പറഞ്ഞു, "ആമോ
സേ നീ കാണുന്നതെന്ത്?"
ഞാൻ പറഞ്ഞു, "ഒരു കുട്ട പഴുത്ത പഴം."
അപ്പോൾ യഹോവ എന്നോടു പറഞ്ഞു,
"എൻെറ ജനമായ യിസ്രായേലിൻെറ അന്ത്യം
എത്തിക്കഴിഞ്ഞു, ഇനിയും ഞാൻ അവരുടെ
പാപങ്ങൾ കണ്ടില്ലെന്നു നടിക്കില്ല. 3ആ ദിവ
സം ആലയത്തിലെ പാട്ടുകൾ നിലവിളിയായി
ത്തീരും എന്ന് എൻെറ യജമാനനായ യഹോവ
പറയുന്നു. ശവങ്ങൾ എമ്പാടുമുണ്ടാകും. അവ
നാലുപാടും ചിതറിക്കിടക്കുന്നുണ്ടാകും. ശബ്ദി
ക്കരുത്!"

### യിസ്രായേലിലെ കച്ചവടക്കാർക്കു പണമുണ്ടാക്കുന്നതിൽ മാത്രമേ താല്പര്യമുള്ളു

4എളിയവരെ കാൽക്കീഴിലിട്ടു ചവിട്ടുകയും
രാജ്യത്ത് ദരിദ്രരെ കൊന്നൊടുക്കുകയും ചെയ്യു
ന്നവരേ, ഇതു കേൾക്കുക;
5"ഞങ്ങൾക്കു ധാന്യം വിൽക്കുന്നതിന് അമാ
വാസിആഘോഷങ്ങൾ എപ്പോൾ കഴിയും,
നമ്മുടെ പണ്ടകശാലകൾ തുറന്ന് ധാന്യം വിൽ
ക്കുന്നതിന് ശബ്ബത്ത് എപ്പോൾ കഴിയും?
അപ്പോൾ ഞങ്ങൾ ജനങ്ങൾക്ക് അളവു കുറച്ചു
കൊടുക്കുകയും വിലകൂട്ടുകയും കള്ളത്തുലാ
സുകൊണ്ടു പറ്റിക്കുകയും ചെയ്തേക്കാം;
6അപ്പോൾ ഞങ്ങൾ എളിയവരെ വെള്ളിക്കും
ദരിദ്രരെ ഒരു ജോടി ചെരിപ്പിൻെറ വിലയ്ക്കും
വാങ്ങുകയും തറയിൽ തൂവിപ്പോയ അഴുക്കു
ഗോതമ്പ് വിൽക്കുകയും ചെയ്യും," എന്നു പറ
യുന്നവരേ;
7യഹോവ യാക്കോബിന് ഇത്രമാത്രം അവ
ൻെറ നാമത്തിൽ; യാക്കോബിൻെറ അഭിമാനം
വാഗ്ദാനം ചെയ്തിട്ടുണ്ട്: "അവർ ചെയ്ത
ഒരൊറ്റ ദുഷ്പ്രവൃത്തിയും ഞാൻ ഒരിക്കലും മറ
ക്കയില്ല.
8ഇതു കാരണം ഭൂമി വിറയ്ക്കുകയും അതി
ലുള്ള സകലജീവികളും വിലപിക്കുകയും
ദേശംമുഴുവനും ഈജിപ്തിലെ നൈൽനദിയെ
പ്പോലെ ഉയരുകയും അങ്ങോട്ടുമിങ്ങോട്ടും ഉല
ഞ്ഞതിനുശേഷം വീണ്ടും താഴുകയും ചെയ്യുക
യില്ലേ?"
9എൻെറ യഹോവ പറയുന്നു, "ആ സമയത്ത്
ഞാൻ സൂര്യനെ ഉച്ചയ്ക്കു അസ്തമിപ്പിക്കുക
യും ഭൂമിയെ പകലിൽ ഇരുട്ടിക്കുകയും ചെയ്യും.
10"നിങ്ങളുടെ ഉത്സവങ്ങളെ മരിച്ചവർക്കുവേ
ണ്ടിയുള്ള ഒരു വിലാപവേളയായി ഞാൻ മാറ്റും.
നിങ്ങളുടെ പാട്ടുകളെ വിലാപനങ്ങളായും
ഞാൻ മാറ്റും. സകലരിലും ഞാൻ വ്യസന
വസ്ത്രങ്ങൾ ചാർത്തിക്കും. എല്ലാ തലകളെയും
ഞാൻ മുണ്ഡനം ചെയ്യിക്കും. അതിനെ ഞാൻ
നിങ്ങളുടെ ഏകപുത്രനുവേണ്ടിയുള്ള വിലാ
പം പോലെയും അതിൻെറ അവസാനം കയ്പു
ള്ള ഒരു ദിവസം പോലെയുമാക്കും."

### ദൈവത്തിൻെറ വാക്കിനുവേണ്ടി വിശക്കുന്ന ഒരു ഭയങ്കര കഷ്ടകാലം വരുന്നു

11എൻെറ യഹോവ പറയുന്നു,
"നോക്കൂ, രാജ്യത്ത് ഞാൻ പട്ടിണിവരുത്തു
ന്ന കാലം അടുത്തിരിക്കുന്നു; അപ്പത്തിനു
വേണ്ടിയുള്ള വിശപ്പോ വെള്ളത്തിനുവേണ്ടി
യുള്ള ദാഹമോ അല്ല, യഹോവയുടെ വാക്കു
കൾ കേൾക്കാനുള്ള ആർത്തി.
12അവർ മദ്ധ്യധരണിക്കടൽമുതൽ ചാവു
കടൽവരെയും വടക്കുമുതൽ കിഴക്കുവരെയും
ഉഴന്നു നടക്കും. യഹോവയുടെ സന്ദേശം തേടി
ക്കൊണ്ട് അവർ പിന്നോട്ടും മുന്നോട്ടും അലയും.
എന്നാൽ അവർ അത് കണ്ടെത്തുകയുമില്ല.
13ആ സമയത്ത് സുന്ദരികളായ യുവതികളും
യുവാക്കളും ബോധംകെട്ടു വീഴും. ശമര്യയുടെ
തെറ്റിനെപ്പിടിച്ച്* ആണയിടുകയും, 'ഹേ,
ദാൻ, നിൻെറ ദൈവം ജീവിക്കുന്നത് നേരെ
ങ്കിൽ,' എന്നും 'ബേർ-ശേബയിലെ ദൈവം
ജീവിക്കുന്നത് നേരെങ്കിൽ' എന്നും ആണയിടുക
യും ചെയ്യുന്നവൻ ഇനി ഒരിക്കലും നിവരാത്ത
വണ്ണം വീണു പോകും."

### യാഗപീഠത്തിനരികെ നിൽക്കുന്ന യഹോവയുടെ ദർശനം

9 എൻെറ യജമാനൻ യാഗപീഠത്തി നരികെ
നിൽക്കുന്നതു ഞാൻ കണ്ടു. അവൻ
പറഞ്ഞു,
"ഉമ്മറപ്പടിപോലും ഇളകിപ്പോകേണ്ടതി
നായി തൂണുകളുടെ ഉച്ചിക്കുതന്നെ അടിക്കുക.
തൂണുകൾ ജനങ്ങളുടെ തലയിൽ വീഴേണ്ടതിന്
അവ തകർക്കുക. ബാക്കിയുള്ളവരെ ഞാൻ
വാൾകൊണ്ടു കൊല്ലും. ഒരുവനും കടന്നുകള
യില്ല. ഒരുവനും രക്ഷപ്പെടുകയില്ല.
2അവർ പാതാളത്തിൽ തുരന്നുചെന്നാൽ
എൻെറ കൈ അവിടെനിന്ന് അവരെ പിടിക്കും.
അവർ ആകാശത്തിലേക്കു കയറിച്ചെന്നാൽ
ഞാൻ അവിടെനിന്ന് അവരെ ഇറക്കും.

---

**ശമര്യയുടെ തെറ്റിനെ** ശമര്യയിലെ പശുക്കുട്ടി
ദൈവം.

3അവർ കർമ്മേൽമലയുടെ ഉച്ചിയിൽ ഒളി
ച്ചാൽ ഞാൻ അവിടെനിന്ന് അവരെ തെരഞ്ഞു
പിടിക്കും. അവർ എന്നെവെട്ടിച്ച് കടലിന്റെ
അടിയിൽ ചെന്നൊളിച്ചാൽ ഞാൻ കടൽഭൂത
ത്തോടു കല്പിച്ച് അവരെ കടിപ്പിക്കും.
4അവർ അവളുടെ ശത്രുക്കളാൽ പ്രവാസിക
ളായി പിടിക്കപ്പെടുന്നുവെങ്കിൽ ഞാൻ വാളി
നോടു കല്പിച്ച് അവരെ അവിടെ കൊല്ലിക്കും.
ഗുണത്തിനല്ല, പിന്നെയോ, ദ്രോഹത്തിനായി
ഞാൻ അവരുടെമേൽ എന്റെ നോട്ടം ഉറപ്പി
ക്കും."

### ശിക്ഷ ജനത്തെ നശിപ്പിക്കും

5എന്റെ യജമാനനും സർവ്വശക്തനുമായ
യഹോവ ഭൂമിയെ തൊടുമ്പോൾ, അത് ഉരുകുക
യും അതിൽവസിക്കുന്ന സകലമനുഷ്യരും
വിലപിക്കുകയും ആ ദേശം മുഴുവനും ഈജി
പ്തിലെ നൈൽനദിയെപ്പോലെ ഉയരുകയും
താഴുകയും ചെയ്യും.
6യഹോവ സ്വർഗ്ഗങ്ങളിൽ അവന്റെ മാളിക
മുറികൾ പണിയുകയും ഭൂമിക്കുമുകളിൽ അവ
ന്റെ ആകാശമണ്ഡപം തീർക്കുകയും ചെയ്തു.
അവൻ കടലിലെ വെള്ളങ്ങളെ വിളിക്കുകയും
അവയെ ഭൂമിയുടെമേൽ ഒഴിക്കുകയും ചെയ്യു
ന്നു. യഹോവ എന്നത്രെ അവന്റെ നാമം.

### യഹോവ യിസ്രായേലിന്റെ നാശം ഉറപ്പുകൊടുക്കുന്നു

7യഹോവ പറയുന്നു, "യിസ്രായേലുകാരേ,
നിങ്ങൾ എനിക്കു എത്യോപ്യക്കാരെപ്പോലെ
യാണ്. യിസ്രായേലിനെ ഈജിപ്തിൽനിന്നും
ഫെലിസ്ത്യരെ കഫ്തോരിൽനിന്നും അരാ
മ്യരെ കീറിൽനിന്നും ഞാൻ കൊണ്ടുവന്നു."
8നോക്കൂ, എന്റെ യജമാനനായ യഹോവ
പാപമുള്ള രാഷ്ട്രത്തെ ദർശിക്കുന്നു. യഹോവ
പറയുന്നു, "ഞാൻ, യഹോവ, അതിനെ ഭൂമുഖ
ത്തുനിന്നു നശിപ്പിക്കും." എന്നാൽ യാക്കോബു
ഗൃഹത്തെ മുഴുവൻ നശിപ്പിക്കയില്ല.
9നോക്കിക്കോളൂ, ഞാൻ ഒരു കല്പന കൊടുക്കു
കയാണ്. എല്ലാ രാഷ്ട്രങ്ങളുടെയും ഇടയിൽ
നിന്ന് യിസ്രായേലിനെ ധാന്യം അരിപ്പയിലിട്ട്
അരിക്കുന്നതുപോലെ ഞാൻ അരിക്കും. ഒരൊറ്റ
ചരലും ഊർന്നു താഴെ വീഴുകയില്ല.
10'ആപത്ത്' ഞങ്ങളെ അടുക്കുകയോ പിടിക്കു
കയോ ഇല്ല എന്നു പറയുന്ന എന്റെ ജനത്തി
ന്റെ ഇടയിലെ സകലപാപികളും വാളാൽ
മരിക്കും."

### രാജ്യം പുനസ്ഥാപിക്കുമെന്ന് ദൈവം ഉറപ്പു കൊടുക്കുന്നു

11"ആ സമയം ദാവീദിന്റെ തകർന്ന കൂടാരം
ഞാൻ വീണ്ടും ഉയർത്തും. കൂടാരത്തിന്റെ ചുമ
രുകളിലുള്ള വിള്ളലുകൾ ഞാൻ അടയ്ക്കും.
അതിന്റെ കേടുപാടുകൾ ഞാൻ തീർക്കും.
വളരെപ്പണ്ടുണ്ടായിരുന്നതുപോലെ അതിനെ
പുതുക്കിപ്പണിയുകയും ചെയ്യും.

12എന്തിനെന്നാൽ എദോമിന്റെയും ഒരിക്കൽ
എന്റേതായിരുന്ന സകലരാഷ്ട്രങ്ങളുടെയും
അവശേഷം യിസ്രായേൽ ഒരു പക്ഷേ കയ്യട
ക്കിയേക്കാം," എന്ന് ഇതു സംഭവിപ്പിക്കുന്ന
യഹോവ പറയുന്നു.
13യഹോവ പറയുന്നു, "ഉഴുന്നവൻ കൊയ്യു
ന്നവന്റെയും വിതയ്ക്കുന്നവൻ മുന്തിരി ചവി
ട്ടുന്നവന്റെയും ഒപ്പമെത്തുന്ന കാലം വരികയാ
ണ്. കുന്നുകളിൽനിന്നും മലകളിൽനിന്നും മധു
രമുള്ള വീഞ്ഞ് ഒഴുകുകയും എല്ലാ കുന്നുകളും
അതൊഴുക്കുകയും ചെയ്യും.
14എന്റെ ജനമായ യിസ്രായേലിന്റെ
ഐശ്വര്യം ഞാൻ തിരിച്ചുകൊണ്ടു വരും. അവർ
വൻനഗരങ്ങൾ പണിത് അവയിൽ പാർക്കും.
അവർ മുന്തിരിവയലുകൾ ഉണ്ടാക്കി അവ
യുടെ വീഞ്ഞുകുടിക്കുകയും തോട്ടങ്ങളുണ്ടാ
ക്കി അവയുടെ പഴങ്ങൾ തിന്നുകയും ചെയ്യും.
15ഞാൻ അവരെ അവരുടെ ദേശത്ത് നടും.
ഞാൻ അവർക്കു കൊടുത്ത ദേശത്തുനിന്ന്
അവർ ഇനി ഒരിക്കലും പറിച്ചെടുക്കപ്പെടുക
യില്ല" എന്ന് നിന്റെ ദൈവമായ യഹോവ
പറയുന്നു.

# ഒബദ്യാവ്

### എദോം ശിക്ഷിക്കപ്പെടും

ഒബദ്യാവിൻെറ ദർശനമാണിത്. എദോമിനെ
പ്പറ്റി എൻെറ യജമാനനായ യഹോവ ഇങ്ങനെ
പറയുന്നു. യഹോവയായ ദൈവത്തിൽനിന്നും
ഒരു വർത്തമാനം ഞങ്ങളറിഞ്ഞു. രാജ്യങ്ങൾക്കി
ടയിലേക്ക് ഒരു ദൂതൻ അയയ്ക്കപ്പെട്ടിരിക്കുന്നു.
അവൻ പറഞ്ഞു, "നമുക്ക് എദോമിനോടു യുദ്ധ
ത്തിനു പോകാം."

### യഹോവ എദോമിനോടു സംസാരിക്കുന്നു

2"എദോമേ, നിന്നെ ഞാൻ ഏറ്റവും ചെറിയ
രാഷ്ട്രമാക്കും. എല്ലാവരും നിന്നെ വളരെ വെറു
ക്കും.
3നിൻെറ അഹന്ത നിന്നെ ഭോഷനാക്കിയിരി
ക്കുന്നു. പാറയ്ക്കിടയിലെ ഗുഹകളിൽ നീ
വസിക്കുന്നു. നിൻെറ ഭവനം കുന്നിൻമുകളിൽ.
അതിനാൽ 'ആർക്കുമെന്നെ നിലത്തിറക്കാനാ
വില്ല' എന്നു നീ സ്വയം പറയുന്നു."

### എദോം താഴെയിറക്കപ്പെടും

4യഹോവയായ ദൈവം പറയുന്നു: "നീ പരു
ന്തിനെപ്പോലെ ഉയരത്തിൽ പറക്കുകയും നക്ഷ
ത്രങ്ങൾക്കിടയിൽ കൂടുവയ്ക്കുകയും ചെയ്താ
ലും നിന്നെ ഞാനവിടെനിന്നും ഇറക്കിക്കൊണ്ടു
വരും."
5തീർച്ചയായും നീ നശിപ്പിക്കപ്പെടും! കള്ള
ന്മാർ നിൻെറയടുത്തേക്കു വരും! കൊള്ളക്കാർ
രാത്രിയിൽ വരും! ആവശ്യമുള്ളതെല്ലാം അവർ
കവരും! പണിക്കാർ നിൻെറ മുന്തിരി പറിക്കു
മ്പോൾ അവർ കുറച്ചുമുന്തിരി പിറകിൽ ഉപേ
ക്ഷിച്ചിട്ടു പോകും.
6പക്ഷേ ശത്രു ഏശാവിൻെറ രഹസ്യനിധി
കൾക്കുവേണ്ടി പരതുകയും അതുകണ്ടെത്തു
കയും ചെയ്യും അവർ
നിന്നെ വഞ്ചിക്കുകയും തോല്പിക്കുകയും
ചെയ്യും!
7നിൻെറ സഖ്യത്തിലുള്ളവരെല്ലാം നിന്നെ
ദേശത്തിനു പുറത്താക്കും. നിന്നോടു സമാധാ
നത്തിൽ കഴിയുന്നവർ നിന്നെ കുടുക്കുകയും
തെറ്റായകാര്യങ്ങൾ ചെയ്യിക്കുകയും ചെയ്യും.
നിൻെറ സഖ്യകക്ഷികൾ നിനക്കായി ഒരു
കെണി ആലോചിക്കുകയാണ്. അവർ പറയു
ന്നു, 'അവനൊന്നും പ്രതീക്ഷിക്കുന്നുണ്ടാവില്ല.'
8യഹോവ പറയുന്നു, "അന്ന് എദോമിലെ
ജ്ഞാനികളെ ഞാൻ നശിപ്പിക്കും. ഏശാവി
ൻെറ പർവ്വതത്തിലെ ബുദ്ധിമാന്മാരെ ഞാൻ
നശിപ്പിക്കും.
9തേമാനേ, നിൻെറ വീരന്മാർ ഭയപ്പെടും.
ഏശാവിൻെറ പർവ്വതത്തിലുള്ളവരെല്ലാം നശി
പ്പിക്കപ്പെടും. അസംഖ്യംപേർ കൊല്ലപ്പെടും.
10നീ അപമാനംകൊണ്ട് മൂടപ്പെടും. നീ
എന്നന്നേക്കുമായി നശിപ്പിക്കപ്പെടുകയും ചെ
യ്യും. എന്തെന്നാൽ നിൻെറ സഹോദരനായ
യാക്കോബിനോടു നീ വളരെ ക്രൂരനായിരുന്നു.
11നീ യിസ്രായേലിൻെറ ശത്രുക്കളോടു
ചേർന്നു. യിസ്രായേലിൻെറ നിധികൾ അന്യർ
കൊണ്ടുപോയി. വിദേശികൾ യിസ്രായേലി
ൻെറ നഗരകവാടം കടന്നെത്തി. യെരൂശലേം
നഗരത്തെ അവർ നറുക്കിട്ട്പങ്കുവച്ചു.
അപ്പോൾ നീ നിൻെറപങ്കും കാത്ത് അവിടെ
അവരോടൊപ്പംതന്നെ ഉണ്ടായിരുന്നു.
12സഹോദരൻെറ ദുരിതത്തിൽ നീ ചിരിച്ചു.
നീ അങ്ങനെ ചെയ്യരുതായിരുന്നു. അവർ
യെഹൂദയെ തകർത്തപ്പോൾ നീ സന്തോഷിച്ചു.
നീ അങ്ങനെ ചെയ്യരുതായിരുന്നു. അവരുടെ
ദുരിതദിനത്തിൽ നീ വീമ്പിളക്കി. നീ അങ്ങനെ
ചെയ്യരുതായിരുന്നു.
13നീ എൻെറ ജനതയുടെ നഗരകവാടം കട
ക്കുകയും അവരുടെ പ്രശ്നങ്ങളിൽ പരിഹസി
ക്കുകയും ചെയ്തു. നീ അങ്ങനെ ചെയ്യരുതായി
രുന്നു. അവരുടെ ദുരിതകാലത്ത് അവരുടെ
നിധികൾ നീ കൊള്ളയടിച്ചു. നീ അങ്ങനെ
ചെയ്യരുതായിരുന്നു.

14കവലകളിൽനിന്നു രക്ഷപ്പെടാൻ ശ്രമിച്ച
വരെ നീ വധിച്ചു. നീ അങ്ങനെ ചെയ്യരുതായി
രുന്നു. ജീവനോടെ രക്ഷപ്പെട്ടവരെ നീ പിടി
കൂടി. നീ അങ്ങനെ ചെയ്യരുതായിരുന്നു.
15എല്ലാവർക്കുമായുള്ള യഹോവയുടെദിനം
ഉടൻ എല്ലാ രാഷ്ട്രങ്ങളുടെമേലും വരും.
അപ്പോൾ, നീ മറ്റുള്ളവരോടു ചെയ്ത തിന്മകൾ
നിനക്കു സംഭവിക്കും. അതേ ദുരിതങ്ങൾ
നിൻെറ സ്വന്തം തലയിൽ വന്നു പതിക്കും.
16എന്തുകൊണ്ടെന്നാൽ, എൻെറ വിശുദ്ധപർ
വ്വതത്തിൽ നീ രക്തം ചിതറിച്ചു.* അതിനാൽ
മറ്റു രാഷ്ട്രങ്ങൾ നിൻെറ രക്തം ചിതറിക്കും.
നീ വധിക്കപ്പെടും. അത് നീ ഒരിക്കലും ജീവിച്ചി
രുന്നിട്ടില്ലാത്തതുപോലെ ആയിരിക്കും.
17പക്ഷേ അതിജീവിക്കുന്നവർ സീയോൻമല
യിൽ അവശേഷിക്കും. അവർ എൻെറ വിശുദ്ധ
രായിരിക്കും. യാക്കോബിൻെറജനത അവർക്കു
ണ്ടായിരുന്നത് തിരികെപ്പിടിക്കും.
18യാക്കോബിൻെറ കുടുംബം തീപോലെയാ
കും. യോസേഫിൻെറജനത നാളം പോലെയും.
പക്ഷേ ഏശാവിൻെറജനത ചാരംപോലെയാ
യിത്തീരും. യെഹൂദക്കാർ എദോമിനെ ചുട്ടെ
രിക്കും. യെഹൂദക്കാർ എദോമിനെ നശിപ്പിക്കും.
അനന്തരം ഏശാവിൻെറ രാജ്യത്ത് ആരും അവ
ശേഷിക്കില്ല." എന്തുകൊണ്ടെന്നാൽ യഹോവ
യായ ദൈവമാണിതു പറഞ്ഞത്.
19"അനന്തരം നെഗവുകാർ ഏശാവിൻെറ
പർവ്വതത്തിൽ വസിക്കും. താഴ്വരയിലുള്ളവർ
ഫെലിസ്ത്യദേശത്തെ കൈക്കലാക്കും. എഫ്ര
യീമിൻെറയും ശമര്യയുടെയും ദേശത്ത് അവർ
വസിക്കും. ഗിലെയാദ് ബെന്യാമീൻേറതാകും.

---

**രക്തം ചിതറിച്ചു** "അവർ എൻെറ വിശുദ്ധപർവ്വത
ത്തിൽ മദ്യം പാനം ചെയ്തു. അതിനാൽ മറ്റെല്ലാ
രാഷ്ട്രങ്ങളും എൻെറ കോപത്തിൻെറ പാത്രത്തിൽ
നിന്നും കുടിയ്ക്കും എന്നർത്ഥം.

20യിസ്രായേൽജനത തങ്ങളുടെ ഭവനങ്ങളിൽ
നിന്നു പുറത്താക്കപ്പെട്ടിരുന്നു. എന്നാൽ അവർ
സാരെഫാത്ത് വരെയുള്ള കനാൻദേശം സ്വന്ത
മാക്കും. യെഹൂദക്കാർ യെരൂശലേമിൽനിന്നും
സെഫാരാദിലേക്കുമാറ്റപ്പെട്ടിരുന്നു.എന്നാലവർ
ക്കു നെഗവിൻെറനഗരങ്ങൾ ലഭിക്കും.
21വിജയികൾ ഏശാവിൻെറ മലകളിൽ വസി
ക്കുന്നവരെ ഭരിക്കാൻ സീയോൻ മലയിലേക്കു
കയറും. രാജ്യം യഹോവയുടേതായിരിക്കുകയും
ചെയ്യും.

# യോനാ

### ദൈവം വിളിക്കുകയും യോനാ പാലായനം ചെയ്യുകയും ചെയ്യുന്നു

1 അമിത്ഥായുടെ പുത്രനായ യോനയോടു*
യഹോവ സംസാരിച്ചു. യഹോവ പറഞ്ഞു,
2"നീനെവേ* ഒരു വലിയ നഗരമാണ്. അവിട
ത്തുകാർ ചെയ്യുന്ന അനവധി ദുഷ്ടതകളെപ്പറ്റി
ഞാൻ കേട്ടിരിക്കുന്നു. അതിനാൽ ആ നഗരത്തി
ലേക്കുചെന്നു അവരോടു തിന്മകൾ ചെയ്യുന്നത
വസാനിപ്പിക്കാൻ പറയുക."
3ദൈവത്തെ അനുസരിക്കാൻ യോനയ്ക്കു
താൽപ്പര്യമുണ്ടായിരുന്നില്ല. അതിനാലയാൾ
യഹോവയിൽനിന്നും ഓടിയകലാനാണു
ശ്രമിച്ചത്. അയാൾ യോപ്പയിലേക്കു* പോയി.
അവിടെ, വളരെ ദൂരെയുള്ള തർശീശിലേക്കു*
പോകുന്ന ഒരു കപ്പൽ അയാൾ കണ്ടു. അയാൾ
യാത്രക്കൂലി കൊടുത്ത് കപ്പലിൽ യാത്ര തിരി
ച്ചു. ആ കപ്പലിലെ യാത്രക്കാരോടൊപ്പം തർശീ
ശിലേക്കു പോകുവാനും യഹോവയിൽനിന്ന്
ഓടിയകലുവാനും അയാൾ നിശ്ചയിച്ചു.

### കൊടുങ്കാറ്റ്

4എന്നാൽ യഹോവ സമുദ്രത്തിലേക്കു വലി
യൊരു കൊടുങ്കാറ്റിനെ അയച്ചു. കാറ്റ് സമുദ്ര
ത്തെ ഇളക്കിമറിച്ചു. അതിശക്തമായ കാറ്റായി
രുന്നതിനാൽ കപ്പൽ പിളർന്നു പോകാറായി.
5കപ്പൽ മുങ്ങിപ്പോകാതിരിക്കാൻ അതിന്റെ
ഭാരം കുറയ്ക്കണമെന്നു നാവികർ നിശ്ചയിച്ചു.
അതിനാലവർ ചരക്കുകളെടുത്ത് സമുദ്രത്തി
ലേക്കെറിയാൻ തുടങ്ങി. നാവികർ വല്ലാതെ
ഭയന്നിരുന്നു. ഓരോരുത്തരും തങ്ങളുടെ ദൈവ
ത്തെ വിളിച്ചു പ്രാർത്ഥിക്കാൻ തുടങ്ങി. യോന
യാകട്ടെ കപ്പലിന്റെ താഴത്തെ തട്ടിലേക്കു കിട
ക്കാൻ പോയിരുന്നു. അയാൾ ഉറങ്ങുകയായി
രുന്നു. 6കപ്പിത്താൻ യോനയെ കാണുകയും
അയാളെ വിളിച്ചുണർത്തുകയും ചെയ്തു,
"എഴുന്നേൽക്ക്! നീ എന്താണുറങ്ങുന്നത്?
നിന്റെ ദൈവത്തോടു പ്രാർത്ഥിക്കുക! ഒരു
പക്ഷേ നിന്റെ ദൈവം നിന്റെ പ്രാർത്ഥന
കേട്ട് നമ്മെ രക്ഷിച്ചേക്കാം!"

### ഈ കൊടുങ്കാറ്റിന്റെ കാരണമെന്ത്?

7അപ്പോൾ അവർ പരസ്പരം പറഞ്ഞു,
"ഇനി നമുക്ക്, ഈ കുഴപ്പങ്ങളുണ്ടാകാൻ കാരണ
മെന്തെന്നറിയാൻ നറുക്കിട്ടു നോക്കാം."
അതിനാൽ അവർ നറുക്കിട്ടു. യോനാ കാരണ
മാണ് ദുരിതങ്ങളുണ്ടായതെന്നു അവർ മനസ്സി
ലാക്കി. 8അപ്പോൾ അവർ യോനയോടു പറ
ഞ്ഞു, "നിന്റെ തെറ്റുമൂലമാണ് ഞങ്ങൾക്ക് ഈ
അനർത്ഥങ്ങളൊക്കെ ഉണ്ടായത്! അതിനാൽ, നീ
ചെയ്ത തെറ്റെന്താണെന്നു പറയുക. നിന്റെ
തൊഴിലെന്താണ്? നീ എവിടെ നിന്നാണു വരു
ന്നത്? നിന്റെ രാജ്യമേതാണ്? നിന്റെ ജനത
ആരാണ്?"
9യോനാ അവരോടു പറഞ്ഞു, "ഞാനൊരു
എബ്രായനാണ് (യെഹൂദൻ). സമുദ്രവും കര
യും സൃഷ്ടിച്ച സ്വർഗ്ഗത്തിലെദൈവമാകുന്ന
യഹോവയെ ഞാൻ ആരാധിക്കുന്നു."
10താൻ യഹോവയിൽനിന്നും പാലായനം
ചെയ്യുകയായിരുന്നുവെന്നു യോനാ അവരോടു
പറഞ്ഞു. ഇതറിഞ്ഞപ്പോൾ അവർ വല്ലാതെ
ഭയന്നു. അവർ യോനയോടു ചോദിച്ചു,
"നിന്റെ ദൈവത്തിനെതിരെ നീ എന്തനർത്ഥ
മാണു ചെയ്തത്?"
11കൊടുങ്കാറ്റും സമുദ്രത്തിലെ തിരമാലകളും
കുടുതൽ ശക്തമായിക്കൊണ്ടിരുന്നു. അതിനാൽ
അവർ യോനയോടു ചോദിച്ചു, "സ്വരക്ഷയ്ക്കു
ഞങ്ങളെന്താണു ചെയ്യേണ്ടത്? സമുദ്രത്തെ
ശാന്തമാക്കാൻ ഞങ്ങൾ നിന്നെ എന്തുചെയ്യ
ണം?"
12യോനാ അവരോടു പറഞ്ഞു, "ഞാൻ തെറ്റു
ചെയ്തതുകൊണ്ടാണ് കടലിൽ കൊടുങ്കാറ്റു
ണ്ടായതെന്നു ഞാനറിയുന്നു. അതിനാലെന്നെ
കടലിലേക്കെറിയുക. അത് ശാന്തമായിക്കൊ
ള്ളും."
13പക്ഷെ അയാളെ കടലിലേക്കെറിയാൻ
അവരിഷ്ടപ്പെട്ടില്ല. അവർ കപ്പൽ തിരികെ
തുറമുഖത്തേക്കടുപ്പിക്കാൻ ശ്രമിച്ചെങ്കിലും
സാധിച്ചില്ല. കാറ്റും തിരയും അതിശക്തമായി
രുന്നു. പോരെങ്കിൽ അവ കൂടുതൽ ശക്തമായി
ക്കൊണ്ടുമിരുന്നു!

### യോനയുടെ ശിക്ഷ

14അതിനാലവർ യഹോവയോടു നിലവിളി
ച്ചു, "അവന്റെ തിന്മകളുടെ ഫലമായി അവ
നെ ഞങ്ങൾ കടലിലേക്കെറിയുന്നു. ഒരു നിഷ്ക
ളങ്കനെ കൊല്ലുന്നു എന്ന കുറ്റം ഞങ്ങളിലുണ്ടാ
കരുതേ. അവനെ കൊല്ലുന്നതിനാൽ ഞങ്ങളെ
വധിക്കരുതേ. നീയാണ് യഹോവയെന്നും
നിന്റെ ഇച്ഛയ്ക്കൊത്തു നീ പ്രവർത്തിക്കു
മെന്നും ഞങ്ങൾക്കറിയാം. എന്നാൽ ഞങ്ങളോടു
കരുണ കാട്ടേണമേ."
15അങ്ങനെ അവർ യോനയെ കടലിലേക്കെ
റിഞ്ഞു. കൊടുങ്കാറ്റു നിലച്ചു. സമുദ്രം ശാന്തമാ
കുകയും ചെയ്തു! 16അതു കണ്ടപ്പോൾ അവർ
ഭയക്കാനും യഹോവയെ ബഹുമാനിക്കാനും
തുടങ്ങി. അവർ ഒരു ബലിയർപ്പിക്കുകയും
യഹോവയ്ക്കു പ്രത്യേകവാഗ്ദാനങ്ങൾ നേരു
കയും ചെയ്തു.

---

**യോനാ** 2 രാജാ. 14:25 ൽ പറയുന്ന അതേ പ്രവാചകനാവാം ഇത്.

**നീനേവാ** അശ്ശൂരിന്റെ തലസ്ഥാനം. അശ്ശൂരിന്റെ സൈന്യം ബി. സി. 723-721-ൽ വടക്കൻ യിസ്രായേൽ നശിപ്പിച്ചു.

**യോപ്പ** മധ്യധരണ്യാഴിക്കു ചേർന്നുള്ള യിസ്രായേലിലെ ഒരു തീരദേശപട്ടണം.

**തർശീശ്** സ്പെയിനിലെ ഒരു പട്ടണമാവാം ഇത്. യോനയ്ക്കു ചെന്നെത്താവുന്നത്ര അകലത്തിലാണത്. യിസ്രായേലിനു കിഴക്കായിരുന്നു ഈ പട്ടണം.

17യോനാ സമുദ്രത്തിലേക്കു വീണപ്പോൾ
അവനെ വിഴുങ്ങാൻ യഹോവ ഒരു വലിയ
മത്സ്യത്തെ അയച്ചു. മൂന്നു പകലും മൂന്നു രാത്രി
യും യോനാ ആ മത്സ്യത്തിന്റെ വയറ്റിലായി
രുന്നു.

2 മത്സ്യത്തിന്റെ വയറ്റിൽകിടക്കവേ യോനാ
തന്റെ ദൈവമായ യഹോവയോടു പ്രാർ
ത്ഥിച്ചു,
2“ഞാൻ വളരെ വലിയ കുഴപ്പത്തിലായി
രുന്നു. ഞാൻ യഹോവയെ രക്ഷയ്ക്കായി വിളി
യ്ക്കുകയും അവൻ ഉത്തരമരുളുകയും ചെയ്തു!
ഞാൻ പാതാളത്തിന്റെ അഗാധതയിലായിരു
ന്നു. യഹോവേ, ഞാൻ നിന്നോടു യാചിച്ചു,
എന്റെ ശബ്ദം നീ കേൾക്കുകയും ചെയ്തു!
3“നീ എന്നെ കടലിലേക്കെറിഞ്ഞു, നിന്റെ
ശക്തമായ തിരമാലകൾ എനിക്കുമേൽ വന്നല
ച്ചു. ഞാൻ സമുദ്രത്തിന്റെ ആഴങ്ങളിലേക്കു
പോയി. എനിക്കുചുറ്റിലും വെള്ളമായിരുന്നു.
4അപ്പോൾ ഞാൻ കരുതി, ‘ഇനി ഞാൻ
നിന്റെ ദൃഷ്ടിയിൽ പെടാതിരിക്കുകയായിരു
ന്നു. എങ്കിലും ഞാൻ നിന്റെ വിശുദ്ധആലയ
ത്തിലേക്കു തുടർന്നു നോക്കും.’
5“സമുദ്രജലം എന്നെ മൂടി. വെള്ളം എന്റെ
വായ മൂടിക്കെട്ടിയതിനാൽ എനിക്കു ശ്വസിക്കാ
നായില്ല. ഞാൻ സമുദ്രത്തിന്റെ ആഴങ്ങളി
ലേക്കു മുങ്ങിപ്പോയി. കടൽച്ചണ്ടി എന്റെ തല
യെ പൊതിഞ്ഞു.
6ഞാൻ സമുദ്രത്തിന്റെ അടിത്തട്ടിലായിരു
ന്നു, പർവ്വതങ്ങളാരംഭിക്കുന്നിടത്ത്. ഈ തടവറ
യിൽ ഞാൻ എന്നെന്നേക്കുമായി ബന്ധിതനാ
യെന്നു ഞാൻ കരുതി. എന്നാൽ എന്റെ ദൈവ
മായ യഹോവ എന്നെ പാതാളത്തിൽനിന്നും
രക്ഷിച്ചു! ദൈവമേ നീ എനിക്കു പുനർജന്മം
നൽകി!
7“എന്റെ പ്രാണന് എല്ലാ പ്രതീക്ഷകളും
നശിച്ചു. എന്നാലപ്പോൾ ഞാൻ യഹോവയെ
വിളിച്ചു. യഹോവേ, ഞാൻ നിന്നോടുപ്രാർ
ത്ഥിച്ചു. നിന്റെ വിശുദ്ധആലയത്തിലിരുന്നു
നീയെന്റെ പ്രാർത്ഥന കേൾക്കുകയും
ചെയ്തു.
8“ചിലർ വ്യർത്ഥവിഗ്രഹങ്ങളെ ആരാധിക്കു
ന്നു. പക്ഷെ ആ പ്രതിമകൾ ഒരിക്കലുമവരെ
സഹായിക്കില്ല.
9യഹോവയിൽനിന്നു മാത്രമാണു രക്ഷവ
രിക. “ഞാൻ നിന്നെ നന്ദിയോടെ സ്തുതിക്കും.
ഞാൻ നിനക്ക് വിശേഷബലികൾ കഴിക്കുക
യും നിന്നോടുള്ള എന്റെ നേർച്ചകൾ നിറവേ
റ്റുകയും ചെയ്യും.”
10അനന്തരം യഹോവ മത്സ്യത്തോടു സംസാ
രിച്ചു. മത്സ്യം യോനയെ അതിന്റെ വയറ്റിൽ
നിന്നും കരയിലേക്കു ഛർദ്ദിക്കുകയും ചെയ്തു.

### ദൈവം വിളിക്കുന്നു, യോനാ അനുസരിക്കുന്നു

3 അനന്തരം യഹോവ യോനയോടുവീണ്ടും
സംസാരിച്ചു. യഹോവ പറഞ്ഞു, 2“വലിയ
നഗരമായ നീനെവേയിലേക്കു ചെന്നു ഞാൻ
നിന്നോടുപറയുന്ന കാര്യങ്ങൾ പ്രസംഗി
ക്കുക.”
3അങ്ങനെ യഹോവയെ അനുസരിച്ചുകൊ
ണ്ട് യോനാ നീനെവേയിലേക്കു പോയി.
നിനെവേ വലിയൊരു നഗരമായിരുന്നു. നഗര
ത്തിലുടെ മുഴുവനും ഒരുവന് നടക്കണമെന്നു
ണ്ടെങ്കിൽ മൂന്നു ദിവസം സഞ്ചരിക്കേണ്ടിവരു
മായിരുന്നു.
4യോനാ നഗരത്തിന്റെ മദ്ധ്യത്തിൽ ചെന്നു
നിന്നു നിനെവേയിലെ ജനങ്ങളോടു പ്രസംഗി
ക്കുവാൻ തുടങ്ങി. യോനാ പറഞ്ഞു, “നാല്പതു
ദിവസങ്ങൾക്കു ശേഷം നീനെവേ നശിപ്പിക്ക
പ്പെടും!”
5ആ ദൈവസന്ദേശം നീനെവേക്കാർ വിശ്വ
സിച്ചു. തങ്ങളുടെ പാപങ്ങളെപ്പറ്റി ചിന്തി
ക്കാൻ അവർ ഒരു നേരം ആഹാരം കഴിക്കുന്നതു
നിർത്തിവയ്ക്കാൻ തീരുമാനിച്ചു. തങ്ങളുടെ
ഖേദം പ്രകടിപ്പിക്കാൻ അവർ വിശേഷവസ്ത്ര
ങ്ങൾ ധരിച്ചു. പ്രമാണിമാരും ഏറ്റവും താഴ്ന്നവ
രുമടക്കം ആ നഗരത്തിലെ സകലരും അങ്ങനെ
ചെയ്തു.
6നീനെവേയിലെ രാജാവ് ഇതൊക്കെ കേട്ടു.
തന്റെ തിന്മകളിൽ രാജാവും ഖേദിച്ചു. അതി
നാലദ്ദേഹം സിംഹാസനം ത്യജിച്ചു. അദ്ദേഹം
തന്റെ രാജകീയവസ്ത്രങ്ങൾ വെടിഞ്ഞ് ദുഃഖം
പ്രകടിപ്പിക്കാനുള്ള വിശേഷവസ്ത്രങ്ങളണി
ഞ്ഞു. രാജാവ് ചാരത്തിലിരുന്നു.* 7അദ്ദേഹം
ഒരു പ്രത്യേകസന്ദേശം എഴുതി. ആ സന്ദേശം
അദ്ദേഹം നഗരത്തിലെമ്പാടും അയച്ചു:

> രാജാവിന്റെയും അദ്ദേഹത്തിന്റെ പ്രഭു
> ക്കന്മാരുടെയും കല്പന. കുറച്ചൊരു കാലത്തേ
> ക്കു മനുഷ്യരോ മൃഗങ്ങളോ ഒന്നും ഭക്ഷിക്ക
> രുത്. ആട്ടിൻപറ്റങ്ങളെയോ കന്നുകാലിക്കൂട്ട
> ങ്ങളെയോ മേടുകളിൽ മേയാൻ അനുവ
> ദിക്കില്ല. നീനെവേയിൽ വസിക്കുന്ന ഒന്നും
> എന്തെങ്കിലും തിന്നുകയോ കുടിയ്ക്കുക
> യോ ചെയ്യില്ല. 8എന്നാൽ തങ്ങളുടെ വ്യസ
> നം സൂചിപ്പിക്കാൻ സർവ്വമനുഷ്യമൃഗാദി
> കളും വിശേഷവസ്ത്രം ധരിക്കണം. ആളു
> കൾ ഉച്ചത്തിൽ ദൈവത്തോടു നിലവിളിക്ക
> ണം. എല്ലാവരും ദുർജീവിതത്തിൽനിന്നു
> പിന്മാറുകയും പാപം ചെയ്യാതിരിക്കുകയും
> ചെയ്യണം. 9അപ്പോൾ ദൈവം തന്റെ മന
> സ്സു മാറ്റുകയും തീരുമാനിച്ചിരുന്നത് ചെയ്യാ
> തിരിക്കുകയും ചെയ്തേക്കാം. ദൈവം
> തന്റെ മനസ്സുമാറ്റുകയും കോപിക്കാതിരി
> ക്കുകയും ചെയ്തേക്കാം. അപ്പോൾ നമ്മൾ
> ശിക്ഷിക്കപ്പെടാതിരിക്കും.

10അവർ ചെയ്തത് ദൈവം കണ്ടു. ജനങ്ങൾ
തിന്മ ചെയ്യുന്നതവസാനിപ്പിച്ചുവെന്നു ദൈവം
മനസ്സിലാക്കി. അതിനാൽ ദൈവം മനസ്സുമാറ്റു
കയും ഉദ്ദേശിച്ചിരുന്നത് ചെയ്യാതിരിക്കുകയും
ചെയ്തു. ദൈവം മനുഷ്യരെ ശിക്ഷിച്ചില്ല.

### ദൈവത്തിന്റെ കാരുണ്യം യോനയെ കുപിതനാക്കുന്നു

4 ദൈവം നഗരത്തെ രക്ഷിച്ചത് യോനയെ
അസുന്തുഷ്ടനാക്കി. യോനാ കോപിഷ്ഠ
നായി. 2അവൻ യഹോവയോടു പരാതിപ്പെട്ടു,
“ഇങ്ങനെ സംഭവിക്കുമെന്നെനിക്കറിയാമായി
രുന്നു. ഞാൻ എന്റെ രാജ്യത്തായിരുന്നു.
ഇങ്ങോട്ടു വരാൻ നീ എന്നോടു കല്പിച്ചു. ആ
ദുഷ്ടനഗരത്തോടു നീ ക്ഷമിക്കുമെന്ന് എനിക്ക
പ്പോൾ അറിയാമായിരുന്നു. അതിനാലാണ്
തർശീശിലേക്ക് ഓടിപ്പോകാൻ തീരുമാനിച്ചത്.
നീയൊരു കാരുണ്യവാനായ ദൈവമാണെന്നു
എനിക്കറിയാമായിരുന്നു! നീ അവരോടു കാരു
ണ്യം കാട്ടുമെന്നും അവരെ ശിക്ഷിക്കാനാഗ്രഹി

---

**ചാരത്തിലിരുന്നു** തങ്ങൾ ദുഃഖിതരായിരുന്നുവെന്നു കാണിക്കാനാണ് ആളുകൾ ഇങ്ങനെ ചെയ്തിരുന്നത്.

ക്കുന്നില്ലെന്നും എനിക്കറിയാമായിരുന്നു! അവർ
പാപം ചെയ്യുന്നതവസാനിപ്പിച്ചാൽ അവരെ
ശിക്ഷിക്കാനുള്ള തീരുമാനം നീ മാറ്റുമെന്നും
എനിക്കറിയാമായിരുന്നു. 3അതിനാൽ യഹോ
വേ; ഞാൻ നിന്നോടപേക്ഷിക്കുകയാണ്. ദയ
വായി എന്നെ കൊന്നാലും. ഞാനിനി ജീവിക്കു
ന്നതിലും ഭേദം മരിക്കുകയാണ്!"

4അപ്പോൾ യഹോവ ചോദിച്ചു, "ഞാനവരെ
നശിപ്പിക്കുന്നില്ലെന്ന ഒറ്റക്കാരണം കൊണ്ടു
മാത്രം നീ എന്നോടു കോപിക്കുന്നതു ശരിയാ
ണെന്നു നീ കരുതുന്നുവോ?"

5ഇക്കാരണത്താൽ യോനാ അപ്പോഴും കോ
പാകുലനായിരുന്നു. അതിനാലവൻ നഗരം
വിട്ടിറങ്ങി സമീപത്ത് കിഴക്കുഭാഗത്തുള്ള
സ്ഥലത്തേക്കു പോയി. അവിടെ അയാൾ തനി
ക്കായി ഒരു കൂടാരമൊരുക്കി. അനന്തരം അവൻ
നഗരത്തിന് ഇനിയെന്താണു സംഭവിക്കുന്നതെ
ന്നറിയാൻ തണലത്തു കാത്തിരുന്നു.

### ആവണക്കു ചെടിയും പുഴുവും

6യഹോവ യോനയുടെ തലയ്ക്കു മുകളിൽ
ഒരു ആവണക്കുചെടി വേഗത്തിൽ വളർത്തി.
അത് അയാൾക്കിരിക്കാൻ ഒരു ശീതളസ്ഥലമാ
ക്കിത്തീർത്തു. അത് അവന് കൂടുതൽ ആശ്വാസ
മേകി. ആ ചെടി ഉണ്ടായതിൽ യോനാ വളരെ
സന്തോഷിച്ചു.

7പിറ്റേന്നു പ്രഭാതത്തിൽ ആ ചെടിയുടെ ഒരു
ഭാഗം തിന്നാൻ ദൈവം ഒരു പുഴുവിനെ അയ
ച്ചു. പുഴു ചെടി തിന്നുതുടങ്ങുകയും അതു
നശിക്കുകയും ചെയ്തു.

8നേരം ഉച്ചയായിക്കഴിഞ്ഞപ്പോൾ ദൈവം ഒരു
കിഴക്കൻകാറ്റിനെ സൃഷ്ടിച്ചു. യോനയുടെ തല
യിൽ സൂര്യരശ്മികൾ ശക്തിയായി പതിക്കുക
യും അയാൾ വല്ലാതെ ക്ഷീണിക്കുകയും
ചെയ്തു. തന്നെ മരിക്കാനനുവദിക്കണമെന്നു
യോനാ ദൈവത്തോടപേക്ഷിച്ചു. അവൻ പറ
ഞ്ഞു, "ഞാനിനി ജീവിക്കുന്നതിലും ഭേദം മരി
ക്കുക തന്നെയാണ്."

9എന്നാൽ ദൈവം യോനയോടു ചോദിച്ചു,
"ഈ ചെടി നശിച്ചതുകൊണ്ടു മാത്രം നീ
എന്നോടു കോപിക്കുന്നതു ശരിയാണോ?"
യോനാ മറുപടി പറഞ്ഞു, "ഞാൻ കോപിക്കു
ന്നതു ശരി തന്നെ! മരിക്കാൻതക്ക കോപമെനി
ക്കുണ്ട്!"

10യഹോവ പറഞ്ഞു, "ആ ചെടിക്കുവേണ്ടി
നീ ഒന്നുംചെയ്തില്ല. നീ അതിനെ വളർത്തി
യില്ല. രാത്രിയിൽ അതു വളരുകയും പകൽ
വെളിച്ചത്തിൽ പട്ടുപോവുകയും ചെയ്തു.
ഇപ്പോൾ നീ ചെടിയെച്ചൊല്ലി ഖേദിക്കുന്നു.
11ചെടിയെച്ചൊല്ലി നിനക്കു ദു:ഖിക്കാമെങ്കിൽ
നീനെവേ പോലൊരു വലിയ നഗരത്തെച്ചൊ
ല്ലി തീർച്ചയായും എനിക്കും കഷ്ടം തോന്നാം.
ആ നഗരത്തിൽ ധാരാളം മനുഷ്യമൃഗാദികളുണ്ട്.
തങ്ങൾ തെറ്റു ചെയ്യുകയായിരുന്നുവെന്നറി
യാത്ത ഒരുലക്ഷത്തി ഇരുപത്തിനായിരത്തി
ലധികംപേരുണ്ട് ആ നഗരത്തിൽ!"

# മീഖാ

### ശമര്യയും യിസ്രായേലും ശിക്ഷിക്കപ്പെടും

1 മീഖയ്ക്ക് യഹോവയുടെ വചനം ലഭിച്ചു.
യോഥാം, ആഹാസ്, യെഹിസ്കീയാവ്
എന്നീ രാജാക്കന്മാരുടെ കാലത്തായിരുന്നു അത്.
യെഹൂദയിലെ രാജാക്കന്മാരായിരുന്നു അവർ.
മോരസത്തുകാരനായിരുന്നു മീഖാ. ശമര്യയെ
യും യെരൂശലേമിനെയും പറ്റിയുള്ള ഈ ദർശന
ങ്ങൾ മീഖാ കണ്ടു.
2സകല ജനങ്ങളുമേ, കേൾക്കൂ! ഭൂമിയേ, അതി
ലുള്ള സമസ്തവുമേ, കേൾക്കൂ! എൻെറ യജമാ
നനാകുന്ന യഹോവ അവൻെറ വിശുദ്ധആല
യത്തിൽനിന്നു വരും. നിങ്ങൾക്കെതിരെ ഒരു
സാക്ഷിയായായിരിക്കും അവൻ വരിക.
3നോക്കൂ, യഹോവയിതാ അവൻെറ സ്ഥാന
ത്തുനിന്നും പുറത്തേക്കു വരുന്നു. ഭൂമിയിലെ
ഉന്നതസ്ഥലങ്ങളിലൂടെ* നടക്കുന്നതിനാണ
വൻ വരുന്നത്. 4പർവ്വതങ്ങൾ അവനു കീഴിൽ
തീയിൽ അരക്കെന്നപോലെ ഉരുകും. താഴ്വര
കൾ പിളർന്ന് മലയിൽ നിന്നുള്ള ജലം പോലെ
ഒഴുകിപ്പോകും.
5യാക്കോബിൻെറ പാപമാണിതിനു കാരണം.
യിസ്രായേൽരാജ്യത്തിൻെറ പാപങ്ങളാണി
തിനു കാരണം.

### ശമര്യ, പാപത്തിനു നിദാനം

യാക്കോബിനെക്കൊണ്ട് പാപം ചെയ്യിച്ചതെ
ന്താണ്? അത് ശമര്യ ആയിരുന്നു! യെഹൂദയി
ലെ ഉന്നതസ്ഥലം എവിടെയാണ്? അത് യെരൂശ
ലേമാണ്!
6അതിനാൽ ശമര്യയെ ഞാൻ വയലിലെ
പാറക്കൂട്ടമാക്കും, മുന്തിരി നടുന്നതിന് തയ്യാറാ
ക്കിയ ഒരിടം. ശമര്യയുടെ
അടിത്തറയൊഴികെ മുഴുവൻ കല്ലുകളും
ഞാൻ താഴ്വരയിലേക്കു മറിച്ചിടും!
7അവളുടെ വിഗ്രഹങ്ങൾ മുഴുവൻ കഷണങ്ങ
ളായി തകരും. അവളുടെ വേശ്യകളുടെ കൂലി
(വിശഗ്രഹങ്ങൾ) അഗ്നിയിലിടും. അവളുടെ
വ്യാജദൈവങ്ങളുടെ മുഴുവൻ പ്രതിമകളും
ഞാൻതകർക്കും. എന്തുകൊണ്ടെന്നാൽ, എന്നോ
ടുള്ള അവിശ്വസ്തതയിലൂടെയാണ് അവൾ
ഈ സമ്പത്തെല്ലാം സ്വരൂപിച്ചത്. അതിനാൽ
എന്നോട് അവിശ്വാസമുള്ളവർ അവയെല്ലാം
കവർന്നുകൊണ്ടു പോകും.

### മീഖയുടെ മഹത്തായ ദു:ഖം

8സംഭവിക്കാൻ പോകുന്ന കാര്യങ്ങളെച്ചൊല്ലി
ഞാൻ വളരെ വ്യസനിക്കും. ചെരിപ്പും വസ്ത്ര
ങ്ങളുമില്ലാതെ ഞാൻ പോകും. ഒരു നായെ
പ്പോലെ ഞാൻ മോങ്ങും. പക്ഷിയെപ്പോലെ
ഞാൻ കരയും.
9ശമര്യയുടെ മുറിവ് ഉണക്കാവുന്നതല്ല. അവ
ളുടെ രോഗം (പാപം) യെഹൂദയിലേക്കു പടർ
ന്നു. അത് എൻെറ ജനതയുടെ നഗരകവാടത്തി
ങ്കലെത്തി. അത് യെരൂശലേംവരെ എത്തിയിരി
ക്കുന്നു.
10ഗത്തിൽ ഇതു പറയരുത്. അക്കോയിൽ വില
പിക്കരുത്. ബേത്ത്-അഫ്രയിലെ മണ്ണിൽ
നിങ്ങൾ കിടന്നുരുളുക.
11ശാഫീരിൽ വസിക്കുന്നവരേ, നഗ്നരും
ലജ്ജിതരുമായി നിങ്ങളുടെ വഴിയിലൂടെ കട
ന്നുപോവുക. സയനാൻനിവാസികൾ പുറ
ത്തിറങ്ങില്ല. ബേത്ത്-ഏസെലുകാർ കരയുക
യും നിന്നിൽനിന്നും അതിൻെറ പിന്തുണപിൻ
വലിക്കുകയും ചെയ്യും.
12സദാർത്തയ്ക്കു കാത്തിരിക്കുന്ന മാരോ
ത്തിലെ ജനങ്ങൾ ദുർബ്ബലരാകും. എന്തുകൊ
ണ്ടെന്നാൽ യഹോവയിൽ നിന്നിറങ്ങിവരുന്ന
ദുരിതങ്ങൾ യെരൂശലേംനഗരകവാടത്തിലെ
ത്തിയിരിക്കുന്നു.
13ലാക്കീശിലെ മഹതീ, വേഗതയുള്ള ഒരു
കുതിരയെ രഥത്തിൽ ചേർത്തു കെട്ടുക.
സീയോനിൻെറ പാപങ്ങൾ ലാക്കീശിലാരംഭി
ച്ചു. എന്തുകൊണ്ടെന്നാൽ, യിസ്രായേലിൻെറ
പാപങ്ങൾ നിങ്ങൾ പിന്തുടരുന്നു.
14അതിനാൽ ഗത്തിൽ മോരേശെത്തിന്
നിങ്ങൾ വിടുതൽ സമ്മാനങ്ങൾ നൽകുക,
യിസ്രായേലിലെരാജാക്കന്മാരെ അക്സീബി
ലെ ഭവനങ്ങൾ കുടുക്കും.
15മാരേശായിലെ നിവാസികളേ, നിങ്ങൾക്കെ
തിരെ ഞാനൊരാളെ അയയ്ക്കും. അവൻ നിങ്ങ
ൾക്കുള്ളതൊക്കെ കവർന്നെടുക്കും. യിസ്രായേ
ലിൻെറ തേജസ്സ് (ദൈവം) അദുല്ലാമിലേക്കു
വരും.
16അതിനാൽ നിങ്ങളുടെ തലമുടി മുറിച്ചുകള
ഞ്ഞ് മൊട്ടയാക്കുക. എന്തുകൊണ്ടെന്നാൽ,
നിങ്ങൾ സ്നേഹിക്കുന്ന കുഞ്ഞുങ്ങൾക്കു
വേണ്ടി നിങ്ങൾ വിലപിക്കും. കഴുകനെപ്പോ
ലെ നിങ്ങളുടെ തല മുണ്ഡനം ചെയ്ത് നിങ്ങ
ളുടെ ദു:ഖം പ്രകടിപ്പിക്കുക. എന്തുകൊണ്ടെ
ന്നാൽ, നിങ്ങളുടെ കുഞ്ഞുങ്ങൾ നിങ്ങളിൽ
നിന്നകറ്റപ്പെടും.

### മനുഷ്യരുടെ ദുഷ്ടപദ്ധതികൾ

2 പാപം ചെയ്യാനാലോചിക്കുന്നവർക്കു ദുരി
തമുണ്ടാകും. കിടക്കയിൽ കിടന്നുകൊണ്ടാ
ണവർ ദുഷ്ടപദ്ധതികളിടുന്നത്. നേരം പ്രഭാത
മാകുമ്പോൾ ആ തിന്മകൾ അവർ ചെയ്യുകയും
ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ, ഇഷ്ടപ്പെട്ടതു
ചെയ്യാനുള്ള കരുത്ത് അവർക്കുണ്ടെന്നതു
തന്നെ.
2അവർക്കു വയലുകൾ വേണം. അതിനാലവ
രതു പിടിച്ചെടുക്കുന്നു. അവർക്കു വീടുകൾ
വേണം. അതിനാലവരതു പിടിച്ചെടുക്കുന്നു.
ഒരു മനുഷ്യനെ വഞ്ചിച്ച് അവർ അവൻെറ

---

**ഉന്നതസ്ഥലങ്ങൾ** ഇവിടെ വെറും “കുന്നുകൾ” എന്നാവാം അർത്ഥം. അഥവാ ദൈവത്തെയോ വ്യാജ ദൈവങ്ങളെയോ ആരാധിക്കാനുള്ള സ്ഥലങ്ങളുമാകാം. പലപ്പോഴും കുന്നുകളിലോ പർവ്വതങ്ങളിലോ ആയിരുന്നു ഈ സ്ഥലങ്ങൾ.

ഭവനം പിടിച്ചെടുക്കുന്നു. ഒരുവനെ വഞ്ചിച്ച്
അവൻെറ ഭൂമി അവർ പിടിച്ചെടുക്കുന്നു.

### ജനങ്ങളെ ശിക്ഷിക്കാനുള്ള യഹോവയുടെ പദ്ധതികൾ

3അതിനാലാണ് യഹോവ ഇക്കാര്യങ്ങൾ പറ
യുന്നത്. "നോക്കൂ, ഈ കുടുംബത്തിനെതിരെ
ഞാൻ ദുരിതങ്ങൾ ആസൂത്രണം ചെയ്യുകയാ
ണ്. നിങ്ങൾക്കു തന്നെത്തന്നെ രക്ഷപ്പെടുത്താ
നാവാത്ത അവസ്ഥയിലായിരിക്കും നിങ്ങൾ.
നിങ്ങളുടെ അഹങ്കാരം നിലയ്ക്കും. എന്തുകൊ
ണ്ടെന്നാൽ ദുരിതങ്ങളുടെ വരവായി.
4അപ്പോൾ ആളുകൾ നിങ്ങളെപ്പറ്റി പാട്ടു
പാടും. ഈ ശോകഗാനം അവർ ആലപിയ്ക്കും:
'ഞങ്ങൾ നശിപ്പിക്കപ്പെട്ടിരിക്കുന്നു! യഹോവ
ഞങ്ങളുടെ സ്ഥലം കവർന്നെടുത്തു. അത് അന്യ
ർക്കു നൽകുകയും ചെയ്തു. അതെ, എൻെറ
ഭൂമി അവൻ പിടിച്ചെടുത്തു. ഞങ്ങളുടെ വയലു
കൾ യഹോവ ഞങ്ങളുടെ ശത്രുക്കൾക്കിടയിൽ
പങ്കിട്ടു.
5അതിനാൽ ആ ഭൂമി അളക്കാനോ യഹോവ
യുടെ ജനതയ്ക്കിടയിൽ പങ്കിടാനോ ഞങ്ങൾ
ക്കാവില്ല.'"

### പ്രസംഗിക്കരുതെന്ന് മീഖയോടാവശ്യപ്പെടുന്നു

6ജനങ്ങൾ പറയുന്നു, "ഞങ്ങളോടു പ്രസംഗി
ക്കേണ്ട. ഞങ്ങളെപ്പറ്റിയുള്ള ആ ദുഷിച്ച പ്രവച
നങ്ങൾ നടത്തരുത്. ഞങ്ങൾക്കൊരു കുഴപ്പവും
സംഭവിക്കില്ല."
7പക്ഷേ യാക്കോബിൻെറ ജനമേ, ഞാനി
തൊക്കെ പറയണം. നിങ്ങളുടെ പാപങ്ങൾ
മൂലം യഹോവയ്ക്കു ക്ഷമ നശിച്ചു. നിങ്ങൾ
ധർമ്മിഷ്ഠരായിരുന്നുവെങ്കിൽ നിങ്ങളെപ്പറ്റി
എനിക്കു നല്ലതു പറയാമായിരുന്നു.
8എന്നാൽ എൻെറ ജനതയ്ക്കുനേരെ നിങ്ങൾ
ഒരു ശത്രുവിനെപ്പോലെ* എഴുന്നേറ്റിരിക്കുന്നു.
നടന്നുപോകുന്നവരുടെ വസ്ത്രങ്ങൾ നിങ്ങൾ
കവർന്നെടുക്കുന്നു. യുദ്ധത്തടവുകാരെയെന്ന
പോലെയാണു നിങ്ങൾ അവരുടെ സാധന
ങ്ങൾ പിടിച്ചു പറിക്കുന്നത്.
9എൻെറ ജനതയിലെ സ്ത്രീകളുടെ നല്ല
വസതികൾ നിങ്ങൾ പിടിച്ചെടുത്തു. അവരുടെ
കൊച്ചുകുട്ടികളിൽനിന്നും എൻെറ ധനം എന്നെ
ന്നേക്കുമായി നിങ്ങൾ തട്ടിയെടുത്തു.
10എഴുന്നേറ്റു പോകൂ! ഇതു നിങ്ങൾക്കു വിശ്രമ
സ്ഥലമായിരിക്കില്ല. എന്തുകൊണ്ടെന്നാൽ,
നിങ്ങൾ ഈ സ്ഥലം നശിപ്പിച്ചു! നിങ്ങളിതിനെ
അശുദ്ധമാക്കി, അതിനാലിതു തകർക്കപ്പെടും!
അതൊരു ഭീകരനശീകരണമായിരിക്കും!
11ഇവർക്ക് എന്നെ ശ്രവിക്കാനാഗ്രഹമില്ല.
പക്ഷേ, നുണകൾ പറഞ്ഞുപരത്തുന്നവനെ
ഇവർ സ്വീകരിക്കും. ഒരു വ്യാജപ്രവാചകൻ
വന്ന്, "വീഞ്ഞും മദ്യവുമുള്ള സമൃദ്ധമായൊരു
ഭാവിയുണ്ടാവും" എന്നു പറഞ്ഞാൽ അവർ
അവനെ സ്വീകരിക്കും.

### യഹോവ തൻെറ ജനതയെ ഒന്നിപ്പിക്കും

12യാക്കോബിൻെറ ജനമേ, നിങ്ങളെയെല്ലാം
ഞാൻ ഒരുമിച്ചുകൂട്ടി മടക്കിക്കൊണ്ടുവരും.
യിസ്രായേലിൽ ജീവനോടെ ശേഷിക്കുന്നവരെ
യെല്ലാം ഞാൻ ഒരുമിച്ചുകൂട്ടും. ആലയിലെ
ആടുകളെപ്പോലെ, മേച്ചിൽപ്പുറത്തെ ആടുക
ളെപ്പോലെ ഞാനവരെ ഒരുമിപ്പിക്കും. അനന്തരം
അവിടം അനേകരുടെ ശബ്ദംകൊണ്ട് മുഖരിത
മാകും.
13അപ്പോൾ "തകർക്കുന്നവൻ"* തള്ളിക്കടന്നു
വരികയും അവൻെറ ജനതയുടെമുമ്പിൽ നട
ക്കുകയും ചെയ്യും. അവർ കവാടങ്ങൾ തകർത്ത്
നഗരം വിട്ടുപോകും. അവർക്കുമുമ്പേ തങ്ങ
ളുടെ രാജാവുമായാണവർ പോവുക. യഹോവ
യും തൻെറജനതയുടെ നായകനായി മുമ്പിലു
ണ്ടാവും.

### യിസ്രായേൽനേതാക്കന്മാർ തിന്മ ചെയ്യുന്നവർ

3 അപ്പോൾ ഞാൻ പറഞ്ഞു, "യാക്കോബി
ൻെറ നേതാക്കളേ, കേൾക്കുക, യിസ്രായേൽ
രാഷ്ട്രത്തിൻെറ ഭരണാധിപന്മാരേ, കേൾക്കുക.
നീതി എന്താണെന്നു നിങ്ങളറിയണം!
2പക്ഷേ നിങ്ങൾ നന്മയെ വെറുക്കുകയും
തിന്മയെ സ്നേഹിക്കുകയും ചെയ്യുന്നു!
നിങ്ങൾ ജനതയുടെ തൊലിഉരിഞ്ഞുകളയു
ന്നു. അവരുടെ അസ്ഥികളിൽനിന്നും നിങ്ങൾ
മാംസം പറിച്ചെടുക്കുന്നു!
3എൻെറ ജനതയെ നിങ്ങൾ നശിപ്പിക്കുക
യാണ്! നിങ്ങൾ അവരുടെ തൊലി ഉരിഞ്ഞെടു
ക്കുകയും അവരുടെ എല്ലുകളൊടിക്കുകയും ചെ
യ്യുന്നു. അവരുടെ അസ്ഥികൾ നിങ്ങൾ മാംസം
പോലെ കലത്തിലിടുന്നതിന് കഷണങ്ങളായി
മുറിക്കുന്നു!
4അതിനാൽ, നിങ്ങൾ യഹോവയോടുപ്രാർ
ത്ഥിച്ചേക്കാം. പക്ഷേ അവൻ നിങ്ങൾക്കു മറു
പടി തരികയില്ല. ഇല്ല, യഹോവ തൻെറ മുഖം
നിങ്ങളിൽ നിന്നൊളിച്ചു വയ്ക്കും. എന്തുകൊ
ണ്ടെന്നാൽ, നിങ്ങൾ പാപം ചെയ്യുന്നു!"

### വ്യാജപ്രവാചകന്മാർ

5ഏതാനും വ്യാജപ്രവാചകന്മാർ യഹോവ
യുടെ ജനതയോടു നുണകൾ പറയുകയായി
രുന്നു. ആ പ്രവാചകരെപ്പറ്റി യഹോവ ഇങ്ങനെ
പറയുന്നു:
"ഈ പ്രവാചകരെ നയിക്കുന്നത് അവരുടെ
വയറാണ്! ഭക്ഷണം കൊടുക്കുന്നവരോട് അവർ
സമാധാനം വാഗ്ദാനം ചെയ്യുന്നു. പക്ഷേ,
ഭക്ഷണം നൽകാത്തവർക്ക് അവർ യുദ്ധവും
വാഗ്ദാനം ചെയ്യുന്നു.
6അതിനാലാണ് നിങ്ങൾക്കിതു രാത്രിപോലെ
ആയിരിക്കുന്നത്. അതിനാലാണ് നിങ്ങൾക്കു
ദർശനങ്ങളുണ്ടാകാത്തത്. ഭാവിയിൽ എന്താണു
ണ്ടാവുക എന്നറിവാൻ നിങ്ങൾക്കാവില്ല, കാര
ണം അതു നിങ്ങൾക്ക് ഇരുണ്ടതായിരിക്കും.
പ്രവാചകർക്ക് സൂര്യൻ അസ്തമിച്ചിരിക്കുന്നു.
ഭാവിയിലെന്തുണ്ടാകുമെന്നു കാണുവാൻ അവ
ർക്കാവില്ല. അതിനാലവർക്കത് ഇരുണ്ടതായിരി
ക്കും.
7ദർശകർ അപമാനിതർ. ഭാവി പറയുന്നവർ
ലജ്ജിതരാകും. അവർക്ക് ഒന്നും പറയാനാവില്ല.
കാരണം, ദൈവം അവരോടു സംസാരിക്കില്ല!

### മീഖാ, ദൈവത്തിൻെറ വിശ്വസ്തപ്രവാചകൻ

8പക്ഷേ, യഹോവയുടെ ആത്മാവ് എന്നിൽ
ശക്തിയോടെയും നന്മയോടെയും കരുത്തോ

---

**ശത്രുവിനെപ്പോലെ** "ദൈവത്തിനെതിരായി" അല്ലെ ങ്കിൽ "പരസ്പരമെതിരായി" എന്നർത്ഥമാകാം.

**തകർക്കുന്നവൻ** ഇതിനർത്ഥം നേതാവ്, ഒരു പക്ഷേ മശീഹാ.

ടെയും വന്നുനിറഞ്ഞു. എന്തുകൊണ്ടെന്നാൽ,
എനിക്കു യാക്കോബിനോടു അവന്റെ കുറ്റങ്ങ
ളെപ്പറ്റി പറയാനാകും. യിസ്രായേലിനോടു
അവന്റെ പാപങ്ങളെപ്പറ്റി പറയാനുമാകും.

### യിസ്രായേൽനേതാക്കന്മാർ ആരോപ ണവിധേയരാകും

9യാക്കോബിന്റെ നേതാക്കളേ, യിസ്രായേ
ലിലെ ഭരണാധിപന്മാരേ, എന്നെ ശ്രദ്ധിക്കുക!
നിങ്ങൾ സന്മാർഗ്ഗത്തെ വെറുക്കുന്നു! നേരുള്ള
വയെ നിങ്ങൾ വളയ്ക്കുന്നു.
10ജനങ്ങളെ കൊന്ന് നിങ്ങൾ സീയോൻ നിർ
മ്മിച്ചു. ജനങ്ങളെ വഞ്ചിച്ച് നിങ്ങൾ യെരൂശ
ലേം പണിതു.
11കോടതിയിൽ ആരു വിജയിക്കുമെന്നു വിധി
ക്കാൻ യെരൂശലേമിലെ ന്യായാധിപന്മാർ
കൈക്കൂലി വാങ്ങുന്നു. ജനങ്ങളെ പഠിപ്പിക്കുന്ന
തിനു മുമ്പ് യെരൂശലേമിലെ പുരോഹിതന്മാ
ർക്കു പണം നൽകണം. ഭാവിപറയുന്നവരുടെ
സേവനത്തിന് ജനങ്ങൾ കൂലികൊടുക്കണ
മെന്ന് അവർ നിർബന്ധിക്കുന്നു. എന്നിട്ടും
യഹോവ തങ്ങളെ സഹായിക്കുമെന്ന് നേതാക്ക
ന്മാർ പ്രതീക്ഷിക്കുന്നു. അവർ പറയുന്നു,
"യഹോവ ഇവിടെ നമ്മോടൊത്തു കഴിയുന്നു.
അതിനാൽ നമുക്കൊരു കുഴപ്പവുമുണ്ടാകില്ല."
12നേതാക്കന്മാരേ, സീയോൻ നിങ്ങളാൽ തക
ർക്കപ്പെടും. അതു ഉഴുതുമറിച്ച നിലമാകും.
യെരൂശലേം പാറക്കൂട്ടമാകും. ആലയപർവ്വതം
പൊന്തകൾ വളർന്ന തരിശുകുന്നാകും.

### നിയമം യെരൂശലേമിൽനിന്നും വരും

4 അന്ത്യനാളുകളിൽ, യഹോവയുടെ ആലയ
മിരിക്കുന്ന പർവ്വതം എല്ലാ പർവ്വതങ്ങളു
ടെയും ഉന്നതത്തിലാകും. അത് കുന്നുകളെക്കാ
ളും ഉയർത്തപ്പെടും. അവിടേക്കു സ്ഥിരമായി
ജനപ്രവാഹമുണ്ടാകും.
2അനേകം രാജ്യക്കാർ അവിടേക്കുപോകും.
അവർ പറയും, "വരൂ, നമുക്കു യഹോവയുടെ
പർവ്വതത്തിലേക്കു പോകാം. നമുക്ക് യാക്കോ
ബിന്റെ ദൈവത്തിന്റെ ആലയത്തിലേക്കു
പോകാം. അപ്പോൾ ദൈവം നമ്മെ അവന്റെ
ജീവിതരീതി പഠിപ്പിക്കും. നമ്മൾ അവനെ
പിന്തുടരുകയും ചെയ്യും." ദൈവത്തിന്റെ വച
നം യഹോവയുടെ സന്ദേശം യെരൂശലേമിൽ
സീയോൻപർവ്വതത്തിലാരംഭിക്കുകയും സർവ്വ
ലോകത്തിലേക്കും പ്രചരിക്കുകയും ചെയ്യും.
3അപ്പോൾ ദൈവം അനേകംരാഷ്ട്രങ്ങൾക്ക്
ന്യായാധിപനാകും. വിദൂരരാഷ്ട്രങ്ങളിലുള്ള
നിരവധിജനതകളുടെ വിവാദങ്ങൾ ദൈവം
ശമിപ്പിക്കുകയും ചെയ്യും. അവർ യുദ്ധത്തിനു
തങ്ങളുടെ ആയുധങ്ങൾ ഉപയോഗിക്കുന്നത്
അവസാനിപ്പിക്കും. വാളുകൾകൊണ്ട് അവർ
കലപ്പകളുണ്ടാക്കും. കുന്തങ്ങൾ അവർ ചെടി
കൾ മുറിക്കാനുള്ള ഉപകരണമാക്കും. അവർ
മറ്റുള്ളവരുമായി പോരടിക്കുന്നതവസാനിപ്പി
ക്കും. ഇനി ഒരിക്കലും അവർ യുദ്ധപരിശീലനം
നടത്തുകയില്ല.
4ഓരോരുത്തരും അവനവന്റെ മുന്തിരിവള്ളി
കൾക്കും അത്തിമരങ്ങൾക്കും കീഴിലിരിക്കും.
ആരും അവരെ ഭയപ്പെടുത്തുകയില്ല! എന്തുകൊ
ണ്ടെന്നാൽ, അങ്ങനെയൊക്കെ സംഭവിക്കുമെന്ന്
സർവ്വശക്തനായ യഹോവ പറഞ്ഞു!
5മറ്റു രാജ്യങ്ങളിൽനിന്നുള്ള മുഴുവൻ ജനത
യും അവരുടെ സ്വന്തംദൈവങ്ങളെ പിന്തു
ടരുന്നു. പക്ഷേ നമ്മൾ നമ്മുടെ ദൈവമാകുന്ന
യഹോവയെ എന്നും എന്നെന്നും പിന്തുടരും!

### ഭരണം തിരികെ കൊണ്ടുവരണം

6യഹോവ പറയുന്നു, "യെരൂശലേം മുറിവും
തളർവാതവുമുള്ളതായിരുന്നു. യെരൂശലേം
വലിച്ചെറിയപ്പെട്ടിരുന്നു. യെരൂശലേം പരിക്കേ
റ്റതും ശിക്ഷിക്കപ്പെട്ടതുമായിരുന്നു. പക്ഷേ അവ
ളെ ഞാൻ എന്നിലേക്കു തിരികെക്കൊണ്ടു വരും.
7ആ 'തളർന്ന' നഗരത്തിലെ ജനങ്ങൾ അവ
ശേഷിക്കപ്പെട്ടവരാകും. ആ നഗരവാസികൾ
ഓടിച്ചുവിടപ്പെട്ടവരാണ്. പക്ഷേ അവരെ
ഞാനൊരു ശക്തരാഷ്ട്രമാക്കും." യഹോവയാ
യിരിക്കും അവരുടെ രാജാവ്. സീയോൻപർവ്വത
ത്തിലിരുന്ന് അവൻ എന്നെന്നേക്കും ഭരിക്കും.
8ആട്ടിൻപറ്റത്തിന്റെ ഗോപുരമേ, നിന്റെ
സമയം വരും. സീയോന്റെകുന്നായ ഓഫേലേ,
നീ വീണ്ടും രാജധാനിയാകും. അതെ, മുൻകാല
ങ്ങളിലേതുപോലെ ഭരണം യെരൂശലേമിലായി
ത്തീരും."

### യിസ്രായേലുകാർ ബാബിലോണി ലേക്കു പോകേണ്ടതെന്തുകൊണ്ട്?

9ഇപ്പോൾ നീയെന്തിന് ഇത്രയുറക്കെ കര
യുന്നു? നിന്റെ രാജാവ് ഇല്ലാതായോ? നിനക്കു
നിന്റെ നേതാവ് നഷ്ടമായോ? പ്രസവവേദന
അനുഭവിക്കുന്ന സ്ത്രീയെപ്പോലെയാണു നീ.
10സീയോൻപുത്രി, വേദന അനുഭവിക്കൂ.
നിന്റെ "കുഞ്ഞിനു" ജന്മമരുളുക. നീ ഈ നഗര
(യെരൂശലേം)ത്തിൽനിന്നും പുറത്തുപോകണം.
നീ വയലിൽ ചെന്നുവസിക്കും. അതായത് നീ
ബാബിലോണിലേക്കു പോകും. പക്ഷേ, ആ
സ്ഥലത്തുനിന്നും നീ രക്ഷപ്പെടും. യഹോവ
അവിടെവന്ന് നിന്നെ രക്ഷിക്കും. അവർ നിന്നെ
നിന്റെ ശത്രുക്കളുടെയടുത്തുനിന്നും അകലേ
ക്കു കൊണ്ടു പോകും.

### മറ്റുരാഷ്ട്രങ്ങളെ യഹോവ നശിപ്പിക്കും

11അനേകം രാഷ്ട്രങ്ങൾ നിനക്കെതിരെ യുദ്ധ
ത്തിനു വന്നിരിക്കുന്നു. അവർ പറയുന്നു,
"നോക്കൂ, അതാ സീയോൻ! നമുക്കവളെ ആക്ര
മിക്കാം!"
12അവർക്ക് അവരുടെ പദ്ധതികളുണ്ട്. പക്ഷേ
യഹോവയുടെ ആലോചനകൾ അവരറിയു
ന്നില്ല. യഹോവ അവരെ ഇവിടെ കൊണ്ടുവ
ന്നിരിക്കുന്നത് ഒരു പ്രത്യേകകാര്യത്തിനാണ്.
മെതിക്കളത്തിലെ ധാന്യംപോലെ അവർ മെതി
ക്കപ്പെടും

### യിസ്രായേൽ അതിന്റെ ശത്രു ക്കളെ തോല്പിക്കും

13"സീയോന്റെ പുത്രീ, എഴുന്നേറ്റ് അവരെ
മെതിക്കുക! ഞാൻ നിന്നെ അതിശക്തമാക്കും.
നിനക്കു ഇരുമ്പുകൊമ്പുകളും ഓട്ടുകുളമ്പു
കളും ഉള്ളതുപോലെയായിരിക്കും. അനേകരെ
നീ തവിടു പൊടിയാക്കും. അവരുടെ സമ്പത്ത്
നീ യഹോവയ്ക്കു നൽകും. അവരുടെ നിധി
നീ സകലഭൂമിയുടെയും യഹോവയ്ക്കു
നൽകും."

5 ശക്തമായ നഗരമേ, ഇപ്പോൾ നിന്റെ ഭട
ന്മാരെ സംഘടിപ്പിക്കൂ. നമ്മെ ആക്രമിക്കാന
വർ വളയുകയാണ്! യിസ്രായേലിന്റെ ന്യായാ
ധിപന്റെ കവിളിൽ അവർ വടികൊണ്ട്
അടിക്കും.

### മശിഹാ ബേത്ത്ലേഹെമിൽ പിറക്കും
2എന്നാൽ ബേത്ത്ലേഹെം എഫ്രാത്തേ,
യെഹൂദയിലെ ഏറ്റവുംചെറിയ പട്ടണമാണു
നീ. നിൻെറകുടുംബം എണ്ണാൻ പോലുമില്ലാ
ത്തത്ര ചെറുതാകുന്നു. പക്ഷേ “യിസ്രായേലി
ൻെറ ഭരണാധിപൻ” എനിക്കായി നിന്നിൽ
നിന്നുമാണ് വരുന്നത്. അവൻെറ ആരംഭം പണ്ടു
പണ്ട്, പുരാതന കാലത്തിൽ നിന്നാണ്.
3അതിനാൽ സ്ത്രീ അവന്, വാഗ്ദത്തരാജാ
വിന്, ജന്മമരുളുംവരെ യഹോവ തൻെറ ജന
ത്തെ കൈവെടിയും. അനന്തരം അവൻെറ
ബാക്കി സഹോദരന്മാർ യിസ്രായേൽജനങ്ങളി
ലേക്കു മടങ്ങിവരും.
4അപ്പോൾ യിസ്രായേലിൻെറ ഭരണാധിപൻ
യഹോവയുടെ ശക്തിയിലും തൻെറ ദൈവ
മായ യഹോവയുടെ അത്ഭുതനാമത്തിലും
നിലകൊള്ളുകയും ആടുകളെ മേയ്ക്കുകയും
ചെയ്യും. ആ സമയം അവൻെറ മാഹാത്മ്യം
ഭൂമിയുടെ അതിരുകളിലേക്കെത്തുമെന്നതിനാൽ
അവർ സമാധാനത്തിൽ ജീവിക്കും.
5അവിടെ സമാധാനമുണ്ടായിരിക്കും. അതെ,
അശ്ശൂർ, സൈന്യം നമ്മുടെ രാജ്യത്തേക്കു വരിക
യും, നമ്മുടെ വൻകെട്ടിടങ്ങളെ തകർക്കുകയും
ചെയ്യും. പക്ഷേ യിസ്രായേലിൻെറ ഭരണാധി
പൻ ഏഴ് ഇടയന്മാരെയും എട്ടു നേതാക്കളെയും
തെരഞ്ഞെടുക്കും.
6അവർ തങ്ങളുടെ വാളുപയോഗിച്ച് അശ്ശൂർ
ക്കാരെ ഭരിക്കും. കൈയിൽ പിടിച്ച വാളുകളു
മായി അവർ നിമ്രോദിൻെറ രാജ്യംഭരിക്കും. ആ
ജനത്തെ ഭരിക്കാൻ അവർ തങ്ങളുടെ വാളുപ
യോഗിക്കും. എന്നാലപ്പോൾ യിസ്രായേലിൻെറ
അധിപൻ, നമ്മുടെ ദേശത്തേക്കുവന്ന് നമ്മുടെ
മേഖല തകർക്കുന്ന അശ്ശൂർക്കാരിൽ നിന്നും
നമ്മെ രക്ഷിക്കും.
7എന്നാൽ യാക്കോബിൽനിന്നുള്ള അവശേ
ഷിക്കുന്നവർ രാഷ്ട്രങ്ങൾക്കിടയിൽ ചിതറി
പ്പോകുകയും യഹോവയിൽനിന്നുള്ള മഞ്ഞു
തുള്ളികൾ പോലെയായിരിക്കുകയും ചെയ്യും.
പുൽക്കൊടിയിന്മേൽ വീണതും ആരെയും
കാത്തു നിൽക്കാത്തതുമായ മഴത്തുള്ളിപോലെ
ആയിരിക്കും അവർ.
8എന്നാൽ ആ ജനങ്ങൾക്കിടയിൽ ചിതറിയ
ജനപദങ്ങളിലുള്ള യാക്കോബിൽനിന്നും അവ
ശേഷിക്കുന്നവർ കാട്ടുമൃഗങ്ങൾക്കിടയിൽ
സിംഹത്തെപ്പോലെയായിരിക്കും. ആട്ടിൻപറ്റ
ത്തിലെ സിംഹക്കുട്ടിയെപ്പോലെയായിരിക്കും
അവർ. തനിക്കിഷ്ടമുള്ളിടത്തൊക്കെ അവൻ
പോകും. അവനൊരു മൃഗത്തെ ആക്രമിച്ചാൽ
ആർക്കും ആ മൃഗത്തെ രക്ഷിക്കാനാവില്ല. അവ
ശേഷിക്കുന്നവരും അങ്ങനെയായിരിക്കും.
9നീ നിൻെറ കൈ ശത്രുക്കളുടെമേൽ ഉയർ
ത്തുകയും അവരെ നശിപ്പിക്കുകയും ചെയ്യും.

### ജനങ്ങൾ ദൈവത്തെ ആശ്രയിക്കും
10യഹോവ പറയുന്നു, “അന്നു നിൻെറ കുതി
രകളെ ഞാൻ എടുത്തുകൊണ്ടു പോകുകയും
നിൻെറ തേരുകൾ തകർക്കുകയും ചെയ്യും.
11നിൻെറ രാജ്യത്തെ നഗരങ്ങളെ ഞാൻ തക
ർക്കും. നിൻെറ കോട്ടകളെ ഞാൻ നിലംപരി
ശാക്കും.
12നീയിനി ജാലവിദ്യ ചെയ്യാൻ ശ്രമിക്കില്ല.
ഭാവിപറയാൻ ശ്രമിക്കുന്നവരും നിനക്കുണ്ടാ
വില്ല.
13നിൻെറ വ്യാജദൈവങ്ങളുടെ വിഗ്രഹങ്ങൾ
ഞാൻ തകർക്കും. ആ വ്യാജദൈവങ്ങളുടെ സ്മാ
രകശിലകൾ ഞാൻ വലിച്ചു താഴെയിടും.
നിൻെറ കൈകളുണ്ടാക്കിയ വസ്തുക്കളെ നീ
ആരാധിക്കില്ല.
14അശേരാതൂണുകൾ ഞാൻ തകർക്കും.
നിൻെറ വ്യാജദൈവങ്ങളെയും ഞാൻ തകർ
ക്കും.
15ചില രാഷ്ട്രങ്ങൾ എന്നെ ചെവിക്കൊ
ള്ളില്ല. പക്ഷേ ഞാൻ എൻെറ കോപം കാട്ടും.
അവരോടു ഞാൻ പ്രതികാരം ചെയ്യുകയും
ചെയ്യും.”

### യഹോവയുടെ പരാതി
6 ഇനി, യഹോവ പറയുന്നതു ശ്രവിക്കൂ: കഥ
യുടെ നിൻെറ വശം യഹോവയോടു പറ
യുക. കുന്നുകൾ നിൻെറ കഥ കേൾക്കട്ടെ.
2യഹോവയ്ക്കു തൻെറ ജനത്തിനെതിരെ ഒരു
പരാതിയുണ്ട്. പർവ്വതങ്ങളേ, യഹോവയുടെ
പരാതി കേൾക്കുക. ഭൂമിയുടെ അടിത്തറകളേ,
യഹോവയുടെ പരാതികേൾക്കൂ. യിസ്രായേ
ലിൻെറ പ്രവൃത്തികൾ തെറ്റാണെന്ന് അവൻ
തെളിയിക്കും!
3യഹോവ പറയുന്നു, “എൻെറ ജനമേ,
ഞാനെന്തു ചെയ്തെന്നു പറയുക! ഞാൻ നിങ്ങ
ൾക്കെതിരെ എന്തെങ്കിലും തെറ്റു ചെയ്തോ?
നിങ്ങളുടെ ജീവിതം ഞാൻ ദുരിതമാക്കിയോ?
4ഞാൻ ചെയ്തകാര്യങ്ങൾ പറയാം! മോശെ
യെയും അഹരോനെയും മിര്യാമിനെയും ഞാൻ
നിങ്ങൾക്കിടയിലേക്കയച്ചു. നിങ്ങളെ ഈജി
പ്തിൽനിന്നും കൊണ്ടുവന്നു. നിങ്ങളെ അടിമ
ത്തത്തിൽനിന്നും മോചിപ്പിച്ചു.
5എൻെറ ജനമേ, മോവാബിലെ രാജാവായ
ബാലാക്കിൻെറ ദുഷ്ടമായ ആസൂത്രണങ്ങൾ
ഓർമ്മിക്കുക. ബെയോരിൻെറ പുത്രനായ
ബിലെയാം ബാലാക്കിനോടു പറഞ്ഞത് ഓർ
മ്മിക്കുക. ശിത്തീംമുതൽ ഗിൽഗാൽവരെ സംഭ
വിച്ചത് ഓർമ്മിക്കുക. അവയെ ഓർക്കുകയും
യഹോവ നീതിമാനാണെന്ന് നിങ്ങൾ മനസ്സി
ലാക്കുകയും ചെയ്യുക.”

### ദൈവം നമ്മിൽനിന്ന് എന്താഗ്രഹിക്കുന്നു?
6യഹോവയുടെ സന്നിധിയിലേക്കു വരു
മ്പോൾ ഞാനെന്താണു കൊണ്ടുവരേണ്ടത്.
മുകളിൽ ദൈവത്തിൻെറമുമ്പിൽ നമിക്കു
മ്പോൾ ഞാനെന്തു ചെയ്യണം? ഹോമയാഗങ്ങ
ളും ഒരു വയസ്സുപ്രായമുള്ള കാളക്കിടാവിനെ
യും യഹോവയുടെ സവിധത്തിലേക്കു ഞാൻ
കൊണ്ടുവരണമോ?
7ആയിരം ആണാടുകൾ കൊണ്ടോ പതിനാ
യിരം എണ്ണപ്പുഴകൾ കൊണ്ടോ യഹോവ സന്തു
ഷ്ടനാകുമോ? എൻെറ ആദ്യസന്താനത്തെ
എൻെറ കുറ്റങ്ങൾക്കു പ്രായശ്ചിത്തമായി നൽക
ണമോ? എൻെറ ശരീരത്തിൽനിന്നും വന്ന
കുഞ്ഞിനെ ഞാനെൻെറ പാപത്തിനു വില
യായി നൽകണമോ?
8മനുഷ്യാ, നല്ലതെന്തെന്ന് യഹോവ നിന്നോ
ടു പറഞ്ഞു. നിന്നിൽനിന്നും യഹോവയ്ക്കി
താണു വേണ്ടത്. മറ്റുള്ളവരോടു നീതിപുലർ
ത്തുക. കാരുണ്യത്തെയും വിശ്വസ്തതയെയും
സ്നേഹിക്കുക. നിങ്ങളുടെ ദൈവത്തിനു
മുമ്പിൽ വിനീതരായിരിക്കുക. വഴിപാടുകൾ
കൊണ്ട് അവനെ പ്രീതിപ്പെടുത്താൻ ശ്രമിക്ക
രുത്.

### യിസ്രായേലുകാർ ചെയ്തിരുന്നതെന്ത്?

9യഹോവയുടെ ശബ്ദം നഗരത്തോടാക്രോ
ശിക്കുന്നു. ജ്ഞാനി യഹോവയുടെ നാമത്തെ
ആദരിക്കുന്നു. അതിനാൽ ദണ്ഡുപേറുന്നവനും
ശിക്ഷാദണ്ഡിനും ചെവി കൊടുക്കുക!
10ദുഷ്ടന്മാർ തങ്ങൾ മോഷ്ടിച്ച നിധി
ഇപ്പോഴും ഒളിപ്പിക്കുന്നുവോ? വളരെ ചെറിയ
കൂടകളുമായി അവർ ഇപ്പോഴും ആളുകളെ
കബളിപ്പിക്കുന്നുണ്ടോ? ഉവ്വ്! അക്കാര്യങ്ങളൊ
ക്കെ ഇപ്പോഴും സംഭവിക്കുന്നുണ്ട്!
11കള്ളത്രാസുകളും ആളവുകോലും ഉപയോ
ഗിക്കുന്ന ദുഷ്ടന്മാരോടു ഞാൻ പൊറുക്കണ
മോ? വേണ്ട! കള്ളത്തൂക്കത്താൽ നിറച്ച സഞ്ചി
യുള്ളവരോടു ഞാൻ പൊറുക്കണമോ? ഇല്ല.
12ആ നഗരത്തിലെ ധനികർ ഇപ്പോഴും ക്രൂര
ന്മാരാണ്! ആ നഗരവാസികൾ ഇപ്പോഴും നുണ
പറയുന്നു. അതെ, അവർ തങ്ങളുടെ നുണ
പറയുന്നു!
13അതിനാൽ ഞാൻ നിന്നെ ശിക്ഷിക്കാൻ
തുടങ്ങിയിരിക്കുന്നു. നിന്റെ പാപങ്ങൾമൂലം
ഞാൻ നിന്നെ നശിപ്പിക്കും.
14നീ ഭക്ഷിക്കുമെങ്കിലും മതിവരില്ല. നിന്റെ
വയറ് ഒഴിഞ്ഞിരിക്കുകയും നിനക്കു വിശക്കു
കയും ചെയ്യും. ജനത്തെ സുരക്ഷിതരായി
കൊണ്ടുവരാൻ നീ ശ്രമിക്കും. പക്ഷേ നീ രക്ഷ
പെടുത്തിയവരെ വാൾക്കാർ വധിക്കും!
15നീ വിത്തു വിതയ്ക്കുമെങ്കിലും കൊയ്യുക
യില്ല. ഒലീവു പിഴിഞ്ഞ് എണ്ണയെടുക്കാൻ ശ്രമി
ക്കുമെങ്കിലും എണ്ണ കിട്ടുകയില്ല. മുന്തിരി പിഴി
യുമെങ്കിലും കുടിക്കാനുള്ള വീഞ്ഞുണ്ടാക്കാൻ
സത്തു കിട്ടുകയില്ല.
16എന്തെന്നാൽ ഒമ്രിയുടെ നിയമം നിങ്ങൾ
പാലിച്ചു. ആഹാബിന്റെ കുടുംബം ചെയ്യുന്ന
തിന്മകളൊക്കെ നീ ചെയ്യുന്നു. അവരുടെ ഉപ
ദേശം നീ പിന്തുടരുന്നു. അതിനാൽ നീ നശിപ്പി
ക്കപ്പെടാൻ ഞാനനുവദിക്കും. നിന്റെ നശിപ്പി
ക്കപ്പെട്ട നഗരംകണ്ട് ആളുകൾ ചൂളംവിളിക്കും.
അപ്പോൾ മറ്റു രാഷ്ട്രക്കാർ നിന്നെ നാണം
കെടുത്തുകയും ചെയ്യും.

### ജനങ്ങൾ ചെയ്യുന്ന ദുഷ്ടതകൾ മൂലം മീഖാ വിഷമിക്കുന്നു

7 എനിക്കു വളരെ മനക്കലക്കമുണ്ടായിരി
ക്കുന്നു. എന്തെന്നാൽ ഞാൻ ശേഖരിക്കപ്പെട്ട
പഴംപോലെ പറിച്ചെടുക്കപ്പെട്ടുകഴിഞ്ഞ മുന്തി
രിപോലെയാണ്. തിന്നാൻ മുന്തിരി അവശേ
ഷിക്കുന്നില്ല. ഞാനിഷ്ടപ്പെടുന്ന അത്തിമരത്തി
ന്റെ ആദ്യഫലങ്ങളില്ല.
2അതായത്, വിശ്വസ്തരായവർ എല്ലാം
പൊയ്ക്കഴിഞ്ഞു. നന്മയുള്ളവർ ഈ രാജ്യത്ത്
അവശേഷിക്കുന്നില്ല. ഓരോരുത്തനും മറ്റൊരു
വനെ കൊല്ലാൻ കാത്തിരിക്കുന്നു. ഓരോരുത്ത
നും തന്റെ സഹോദരനെ കുടുക്കാൻ ശ്രമി
ക്കുന്നു.
3രണ്ടു കൈകൾകൊണ്ടും തിന്മ ചെയ്യാൻ
വിരുതന്മാരാണു ജനം. ഉദ്യോഗസ്ഥർ കൈ
ക്കൂലി ചോദിക്കുന്നു. കോടതിവിധി മാറ്റിമറി
ക്കാൻ ന്യായാധിപർ പണം വാങ്ങുന്നു. “പ്രധാ
നനേതാക്കൾ” ന്യായവും നീതിയുമുള്ള തീരുമാ
നമെടുക്കുന്നില്ല. അവർ തോന്നിയതുപോലെ
പ്രവർത്തിക്കുന്നു.
4അവരിൽ ഏറ്റവും നല്ലവൻപോലും മുൾക്കാ
ടുപോലെയാകുന്നു. അവരിൽ ഏറ്റവുംനല്ല
വൻപോലും ഒരു മുള്ളുവേലിയെക്കാൾ വളഞ്ഞ
ബുദ്ധിയുള്ളവനാണ്.

### ശിക്ഷാദിനം വരവായി

ഈ ദിനം വരുമെന്ന് നിന്റെ പ്രവാചകർ
പറഞ്ഞു. നിന്റെ കാവൽക്കാരുടെ ദിനം വന്നി
രിക്കുന്നു. ഇനി നീ ശിക്ഷിക്കപ്പെടും! ഇനി നീ
അവഹേളിക്കപ്പെടും.
5നിന്റെ അയൽക്കാരനെ വിശ്വസിക്കരുത്!
സുഹൃത്തിനെ വിശ്വസിക്കരുത്! ഭാര്യയോടു
പോലും തുറന്നു സംസാരിക്കരുത്!
6സ്വന്തം വീട്ടിലുള്ളവർ തന്നെയായിരിക്കും
ഒരുവന്റെ ശത്രുക്കൾ. പുത്രൻ പിതാവിനെ
ആദരിക്കില്ല. പുത്രി അമ്മയ്ക്കെതിരെ തിരിയും.
മരുമകൾ അമ്മായിയമ്മയ്ക്കെതിരെ തിരിയും.

### യഹോവയാകുന്നു രക്ഷകൻ

7അതിനാൽ ഞാൻ സഹായത്തിനായി
യഹോവയെ നോക്കും. എന്നെ രക്ഷിക്കാൻ
ഞാൻ ദൈവത്തെ കാത്തിരിക്കും. എന്റെ
ദൈവം എന്നെ ശ്രവിക്കും. 8ഞാൻ വീണിരിക്കു
ന്നു. പക്ഷേ ശത്രുവേ, എന്നെ പരിഹസിക്കരുത്!
ഞാൻ വീണ്ടും എഴുന്നേൽക്കും. ഞാനിപ്പോൾ
ഇരുട്ടിലിരിക്കുന്നു. പക്ഷേ യഹോവ എനിക്കു
വെളിച്ചമായിരിക്കും.

### യഹോവ ക്ഷമിക്കുന്നു

9യഹോവയ്ക്കെതിരെ ഞാൻ പാപം ചെ
യ്തു അതിനാൽ അവനെന്നോടു രോഷമാ
യിരുന്നു. പക്ഷേ കോടതിയിൽ അവൻ എനി
ക്കുവേണ്ടി ന്യായവാദം നടത്തും. അവൻ എനി
ക്കായി ന്യായം നടത്തിത്തരും. എന്നിട്ടവൻ
എന്നെ വെളിച്ചത്തിലേക്കു കൊണ്ടുവരും.
അവൻ നീതിമാനെന്നു ഞാൻ കാണും.
10എന്റെ ശത്രു എന്നോടു ചോദിച്ചു,
“നിന്റെ ദൈവമാകുന്ന യഹോവയെവിടെ?”
അപ്പോൾ എന്റെ ശത്രു ഇതു കാണുകയും
ലജ്ജിക്കുകയും ചെയ്യും. അന്ന് ഞാനവളെ പരി
ഹസിക്കും. ജനം അവളുടെ മേൽകൂടി വഴി
യിലെ ചെളിയിലെന്ന പോലെ നടക്കും.

### യെഹൂദർ മടങ്ങിവരുന്നു

11നിന്റെ ഭിത്തികൾ പുനർനിർമ്മിക്കപ്പെ
ടുന്ന ദിനം വരും. അന്ന് രാജ്യം വളരും.
12നിന്റെ ജനത നിന്റെ ദേശത്തേക്കു മടങ്ങി
വരും. അശ്ശൂരിൽനിന്നും ഈജിപ്തിലെ നഗര
ങ്ങളിൽനിന്നും അവർ മടങ്ങിവരും. നിന്റെ
ജനം ഈജിപ്തിൽനിന്നും യൂഫ്രട്ടീസ്നദിയുടെ
മറുകരയിൽനിന്നും മടങ്ങിവരും. പടിഞ്ഞാറൻ
സമുദ്രത്തിൽനിന്നും കിഴക്കൻപർവ്വതങ്ങളിൽ
നിന്നും അവർ മടങ്ങിവരും.
13അവിടെ ജീവിച്ചവരാലും അവരുടെ പ്രവൃ
ത്തിയാലും ആ ദേശം നശിപ്പിക്കപ്പെട്ടു.
14അതിനാൽ നിന്റെജനത്തെ നിന്റെ ദണ്ഡു
കൊണ്ടു ഭരിക്കുക. നിന്റെ ആൾക്കൂട്ടത്തെ ഭരി
ക്കുക. ആ ആട്ടിൻപറ്റം വനത്തിലും കർമ്മേൽ
പർവ്വതത്തിലും വസിക്കുന്നു. മുൻകാലങ്ങളി
ലേതുപോലെ ബാശാനിലും ഗിലെയാദിലും
അവർ വസിക്കുന്നു.

### യിസ്രായേൽ അതിന്റെ ശത്രുക്കളെ തോല്പിക്കും

15നിന്നെ ഈജിപ്തിൽനിന്നു പുറത്തു കൊ
ണ്ടുവന്നപ്പോൾ ഞാൻ അനവധിഅത്ഭുതങ്ങൾ

ചെയ്തു. അതുപോലെ ഞാൻ അനവധി
അത്ഭുതങ്ങൾ നിനക്കു കാട്ടിത്തരും.
16രാഷ്ട്രങ്ങൾ ആ അത്ഭുതങ്ങൾ കാണും.
അവർ ലജ്ജിതരാവുകയും ചെയ്യും. തങ്ങളുടെ
"ശക്തി" എന്നേറതുമായി താരതമ്യപ്പെടുത്തി
യാൽ ഒന്നുമല്ലെന്ന് അവർ കാണും. അവർ
അന്തംവിട്ട് കൈകൊണ്ടു വായ്പൊത്തും!
അവർ തങ്ങളുടെ ചെവിപൊത്തി കേൾക്കാതി
രിക്കും.
17അവർ ചെളിയിലൂടെ പാമ്പിനെപ്പോലെ
ഇഴയും. അവർ ഭയന്നു വിറയ്ക്കും. തറയിലെ
മാളത്തിൽനിന്നും ഇഴഞ്ഞ് നമ്മുടെ ദൈവമാ
കുന്ന യഹോവയിങ്കലേക്കു വരുന്ന കീടങ്ങളെ
പ്പോലെയായിരിക്കും അവർ. ദൈവമേ, അവർ
ഭയക്കുകയും നിന്നെ ആദരിക്കുകയും ചെയ്യും!

### യഹോവയെ വാഴ്ത്തുക

18നിന്നെപ്പോലെ മറ്റൊരു ദൈവമില്ല. ജന
ത്തിൻെറ തെറ്റ് നീ എടുത്തുകളയുന്നു. അവശേ
ഷിക്കുന്നജനതയോടു ദൈവം ക്ഷമിക്കുന്നു.
ദൈവം എന്നും കോപിച്ചിരിക്കില്ല. എന്തെ
ന്നാൽ കാരുണ്യവാനായിരിക്കുവാൻ അവൻ
ഇഷ്ടപ്പെടുന്നു.
19അവൻ തിരികെവന്ന് നമ്മെവീണ്ടും ആശ്വ
സിപ്പിക്കും. അവൻ നമ്മുടെ അപരാധം തകർ
ക്കുകയും നമ്മുടെ പാപം മുഴുവൻ അഗാധസമു
ദ്രത്തിലേക്ക് എറിയുകയും ചെയ്യും.
20ദൈവമേ, യാക്കോബിനോടു വിശ്വസ്തത
കാട്ടൂ. പണ്ട് ഞങ്ങളുടെ പൂർവ്വികരോടു
വാഗ്ദാനംചെയ്തപോലെ അബ്രാഹാമിനോ
ടു കാരുണ്യവും വിശ്വസ്തതയും കാട്ടൂ.

# നഹൂം

1 എൽക്കോശിലെ നഹൂമിൻെറ ദർശനമാണ്
ഈ ഗ്രന്ഥം. നീനെവേനഗരത്തെപ്പറ്റിയുള്ള
ദു:ഖസന്ദേശമാണിത്.

### യഹോവ നീനെവേയോടു കോപിക്കുന്നു

2യഹോവ. തീഷ്ണതയുള്ളൊരു ദൈവമാണ്
കുറ്റവാളികളെ യഹോവ ശിക്ഷിക്കുന്നു. യഹോ
വ വളരെ കോപിഷ്ഠനുമാണ്! തൻെറ ശത്രുക്ക
ളെ യഹോവ ശിക്ഷിക്കുന്നു. തൻെറ ശത്രുക്കളോ
ടവൻ എന്നും കോപിക്കുന്നു.
3യഹോവ ക്ഷമാശീലനാണ്. പക്ഷേ അവൻ
വളരെ ശക്തനുമാണ്! കുറ്റവാളികളെ യഹോവ
ശിക്ഷിക്കുകയും ചെയ്യും. അവനവരെ വെറുതെ
വിടില്ല. ദുഷ്ടരെ ശിക്ഷിക്കാനാണു യഹോവ
വരുന്നത്. തൻെറ ശക്തികാണിക്കാൻ അവൻ
ചുഴലിക്കാറ്റിനെയും കൊടുങ്കാറ്റിനെയും ഉപ
യോഗിക്കുന്നു. മനുഷ്യൻ ഭൂമിയിലെ പൊടി
യിൽ നടക്കുന്നു. പക്ഷേ യഹോവ മേഘങ്ങളിൽ
നടക്കുന്നു!
4യഹോവ സമുദ്രങ്ങളെ ശാസിക്കുകയും
അവ വറ്റിവരളുകയും ചെയ്യും. നദികളെയെ
ല്ലാം അവൻ വറ്റിക്കും! ബാശാനിലെയും കർമ്മേ
ലിലെയും ഫലപുഷ്ടി അവൻ ഇല്ലാതാക്കുന്നു.
ലെബാനോനിലെ പുഷ്പങ്ങൾ വാടിപ്പോ
കുന്നു. 5യഹോവ വരികയും പർവ്വതങ്ങൾ ഭയം
കൊണ്ടു വിറയ്ക്കുകയും കുന്നുകൾ ഉരുകിപ്പോ
വുകയും ചെയ്യും. യഹോവ വരികയും ഭൂമി
ഭയന്നു വിറയ്ക്കുകയും ചെയ്യും. ലോകവും
അതിലുള്ള എല്ലാമനുഷ്യരും ഭയംകൊണ്ടു
വിറയ്ക്കും.
6യഹോവയുടെ മഹാകോപത്തിനു നേർക്കു
നിൽക്കാൻ ആർക്കുമാകില്ല. അവൻെറ മഹാ
കോപത്തെ ആർക്കും
സഹിക്കാനാകില്ല. അവൻെറ കോപം
അഗ്നിപോലെ ജ്വലിക്കും. അവൻ വരുമ്പോൾ
പാറകൾ ഛിന്നഭിന്നമാകും.
7യഹോവ നല്ലവനാണ്. ദുരിതകാലങ്ങളിൽ
അഭയസ്ഥാനമാണവൻ. തന്നിൽ ആശ്രയിക്കുന്ന
വരെ അവൻ പരിപാലിക്കുന്നു.
8പക്ഷേ തൻെറ ശത്രുക്കളെ അവൻ പൂർണ്ണ
മായും നശിപ്പിക്കും. അവരെ അവൻ പ്രളയം
കൊണ്ട് ഒഴുക്കിക്കളയും. ശത്രുക്കളെ അവൻ ഇരു
ട്ടിലേക്കോടിക്കും.
9നിങ്ങളെന്തിനാണ് യഹോവയ്ക്കെതിരെ
ഗൂഢാലോചന നടത്തുന്നത്? നിങ്ങൾ വീണ്ടും
ദുരിതങ്ങളുണ്ടാക്കാതിരിക്കാൻ അവൻ നിങ്ങളെ
ഉന്മൂലനാശം ചെയ്യും!
10കലത്തിനടിയിലെ തീയിൽ വയ്ക്കപ്പെ
ടുന്ന മുൾപ്പടർപ്പുകൾപോലെ നിങ്ങൾ പൂർണ്ണ
മായും നശിപ്പിക്കപ്പെടും. വേഗത്തിൽ കത്തുന്ന
ഉണങ്ങിയ ഈറ്റപോലെ നിങ്ങൾ വേഗം നശി
പ്പിക്കപ്പെടും.
11അശ്ശൂരേ, നിന്നിൽനിന്നൊരുവൻ വന്നു.
യഹോവയ്ക്കെതിരെ അവൻ ദുഷ്ടപദ്ധതിക
ളിട്ടു. അവൻ ദുരുപദേശം നൽകി.
12യെഹൂദയോട് യഹോവയിങ്ങനെ പറ
ഞ്ഞു: “അശ്ശൂർക്കാർ ശക്തന്മാരാണ്. അവർക്ക
നേകം ഭടന്മാരുണ്ട്. എന്നാലവരെല്ലാം കൊല്ല
പ്പെടും. അവരൊക്കെ അവസാനിപ്പിക്കപ്പെടും.
എൻെറ ജനമേ, ഞാൻ നിങ്ങൾക്കു യാതനതന്നു.
എന്നാലിനി നിങ്ങൾക്കു ഞാൻ യാതന തരിക
യില്ല.
13ഇപ്പോൾ ഞാൻ നിങ്ങളെ അശ്ശൂർക്കാരുടെ
ശക്തിയിൽനിന്നും മോചിപ്പിക്കാം. ആ നുകം
ഞാൻ നിങ്ങളുടെ കഴുത്തിൽനിന്നെടുക്കും.
നിങ്ങളുടെ ചങ്ങലക്കെട്ടുകൾ ഞാൻ തകർ
ത്തുകളയും.”
14അശ്ശൂരിൻെറ രാജാവേ, യഹോവ നിന്നെക്കു
റിച്ച് ഒരു ആജ്ഞ നൽകി: “നിൻെറ നാമം
നിലനിർത്താൻ നിനക്കു പിൻഗാമികളുണ്ടാ
വില്ല. നിൻെറ ദൈവങ്ങളുടെ ആലയത്തിലുള്ള
ശില്പങ്ങളും ലോഹപ്രതിമകളും ഞാൻ തകർ
ക്കും. നിൻെറ ശവക്കുഴി ഞാൻ തയ്യാറാക്കുകയാ
ണ്. കാരണം നിൻെറ അന്ത്യം അടുത്തുകൊണ്ടി
രിക്കുന്നു!
15യെഹൂദയേ, നോക്കൂ! പർവ്വതങ്ങൾക്കു മുക
ളിലൂടെ വരുന്നതു നോക്കൂ! സദ്വാർത്തയുമായി
ഒരു ദൂതൻ വരുന്നു! അവൻ സമാധാനം
ആശംസിക്കുന്നു. യെഹൂദയേ, നിൻെറ വിശേഷ
ദിവസങ്ങൾ ആഘോഷിക്കൂ! യെഹൂദയേ, നീ
വാഗ്ദാനം ചെയ്ത കാര്യങ്ങൾ ചെയ്യുക. ആ
കൊള്ളരുതാത്തവർ ഇനിയും നിങ്ങളെ ആക്രമി
ക്കാൻ വരില്ല! എന്തുകൊണ്ടെന്നാൽ ആ ദുഷ്ട
ന്മാർ നശിപ്പിക്കപ്പെട്ടു.

### നീനെവേ തകർക്കപ്പെടും

2 നിങ്ങളെ ആക്രമിക്കാനൊരു ശത്രു വരുന്നു.
നിൻെറ നഗരത്തിലെ കോട്ടയിൽ കാവൽ
നിൽക്കുക. യുദ്ധത്തിനു തയ്യാറാവുക. പോരാട്ട
ത്തിനൊരുങ്ങുക!
2അതെ, യാക്കോബിൻെറ പ്രഭാവത്തെ
യഹോവ യിസ്രായേലിൻെറ പ്രഭാവംപോലെ
ആക്കുകയാണ്. ശത്രു അവരെ തകർക്കുകയും
അവരുടെ മുന്തിരിവള്ളികൾ നശിപ്പിക്കുകയും
ചെയ്തു.
3ആ ഭടന്മാരുടെ പരിചചുവന്നതാണ്. അവ
രുടെ വസ്ത്രത്തിനു രക്തവർണ്ണമാണ്. യുദ്ധ
ത്തിനായി നിരന്നിരിക്കുന്ന അവരുടെ രഥങ്ങൾ
തീജ്വാലപോലെ തിളങ്ങുന്നു. അവരുടെ കുന്ത
ങ്ങൾ ഉയർത്തപ്പെട്ടിരിക്കുന്നു.
4രഥങ്ങൾ വീഥികളിലൂടെ പാഞ്ഞുപോകു
ന്നു. ചത്വരത്തിലൂടെ അവ അങ്ങോട്ടുമിങ്ങോ
ട്ടും പായുന്നു. അവ തീപ്പന്തങ്ങൾപോലെ
തോന്നിക്കുന്നു. പാഞ്ഞുനടക്കുന്ന മിന്നൽപ്പി
ണർ പോലെ.
5ശത്രു തൻെറ മികച്ച ഭടന്മാരെ വിളിക്കുന്നു.
ഓടിവരുമ്പോൾ അവർ ഇടറുന്നു. മതിലിലേക്കു
ഓടിച്ചെന്ന് അവർ ഇടികട്ടയ്ക്കുമേൽ ലോഹമറ
സ്ഥാപിച്ചിരിക്കുന്നു.

6പക്ഷേ നദിക്കടുത്തുള്ള കവാടങ്ങൾ തുറന്നി
രിക്കുന്നു, ശത്രുക്കൾ തള്ളിക്കയറി രാജകൊട്ടാരം
തകർക്കുന്നു.

7റാണിയെ ശത്രുക്കൾ പിടിച്ചുകൊണ്ടുപോ
കുന്നു. അവളുടെ അടിമപ്പെണ്ണുങ്ങൾ പ്രാവുക
ളെപ്പോലെ തേങ്ങുന്നു. ദു:ഖം പ്രകടിപ്പിക്കാൻ
അവർ സ്വന്തം നെഞ്ചിലിടിക്കുന്നു.

8വെള്ളം ഒഴുകിപ്പോകുന്ന കുളംപോലെയാണ്
നീനെവേ. ആളുകൾ നിലവിളിക്കുന്നു, “അരുത്!
ഓടിപ്പോകരുത്!” പക്ഷേ ഒരു ഫലവുമുണ്ടാകു
ന്നില്ല!

9നീനെവേയെ തകർക്കുന്ന ഭടന്മാരേ, വെള്ളി
കൊള്ളയടിക്കുക! സ്വർണ്ണം കൊള്ളയടിക്കുക!
കൊള്ളയടിക്കാൻ ഒരുപാടുണ്ട്. അനേകം നിധി
കളുണ്ടവിടെ!

10ഇപ്പോൾ നീനെവേ ശൂന്യം, എല്ലാം കവർ
ച്ചചെയ്യപ്പെട്ടു. നഗരം തകർക്കപ്പെട്ടു! ജനങ്ങ
ൾക്കു ധൈര്യം നഷ്ടമായിരിക്കുന്നു, അവരുടെ
ഹൃദയം ഭയം കൊണ്ടുരുകുന്നു, അവരുടെ കാൽ
മുട്ടുകൾ കൂട്ടിയിടിക്കുന്നു, അവരുടെ ശരീര
ങ്ങൾ വിറയ്ക്കുന്നു, അവരുടെ മുഖങ്ങൾ ഭയം
കൊണ്ട് വിളറുന്നു.

11സിംഹത്തിന്റെ ഗുഹ (നീനെവേ) ഇപ്പോ
ഴെവിടെ? ആൺസിംഹങ്ങളും പെൺസിംഹങ്ങ
ളും അവിടെ വസിച്ചിരുന്നു. അവയുടെ കുഞ്ഞു
ങ്ങൾക്കു പോലും ഭയമുണ്ടായിരുന്നില്ല.

12സിംഹം (നീനെവേയിലെ രാജാവ്) തനി
ക്കും തന്റെ കുട്ടികൾക്കും ആഹാരം ഒരുക്കാൻ
ജനങ്ങളെ കൊന്നു. തന്റെ ഗുഹ അവൻ പുരു
ഷന്മാരുടെ മൃതദേഹങ്ങൾകൊണ്ടു നിറച്ചു.
തന്റെ ഗുഹ അവൻ താൻ കൊന്നസ്ത്രീക
ളുടെ മൃതദേഹങ്ങൾകൊണ്ടു നിറച്ചു.

13സർവ്വശക്തനായ യഹോവ പറയുന്നു,
“നീനെവേ, ഞാൻ നിനക്കെതിരാകുന്നു!
നിന്റെ രഥങ്ങൾ ഞാൻ ചുട്ടെരിക്കും. നിന്റെ
‘സിംഹക്കുട്ടികളെ’ യുദ്ധത്തിൽ ഞാൻ കൊല്ലും.
ഇനി നീ ഭൂമിയിലാരെയും വേട്ടയാടുകയില്ല.
മനുഷ്യരിനി ഒരിക്കലും നിന്റെ ദൂതന്മാരിൽ
നിന്നും ദുർവാർത്തകൾ കേൾക്കില്ല.”

### നീനെവേയ്ക്കു ദുർവാർത്ത

3 കൊലയാളികളുടെ നഗരത്തിനു ദുരിതം:
നുണകൾ നിറഞ്ഞ ഒരു നഗരമാകുന്നു
നീനെവേ. മറ്റു രാജ്യങ്ങളിൽനിന്നുള്ള കൊള്ളമു
തലാണ് അതിൽ നിറയെ. അതു വേട്ടയാടി
ക്കൊന്ന മനുഷ്യരുടെ ശവങ്ങൾകൊണ്ട് നിറ
ഞ്ഞിരിക്കുന്നു!

2ചാട്ടവാറിന്റെ ശബ്ദം, ചക്രങ്ങളുടെ
ശബ്ദം, കുതിരക്കുളമ്പടിയൊച്ച, തേരുരുളുന്ന
ശബ്ദം ഇതെല്ലാം നിനക്കു കേൾക്കാം!

3കുതിരപ്പടയാളികൾ ആക്രമിക്കുകയാണ്.
അവരുടെ വാളുകൾ മിന്നുന്നു, അവരുടെ കുന്ത
ങ്ങൾ ചീറുന്നു! കൊല്ലപ്പെട്ടവർ അസംഖ്യമുണ്ട്,
ശവശരീരങ്ങൾ കുന്നുകൂടുന്നു. എണ്ണാനാവാത്ത
ത്ര ശവശരീരങ്ങൾ! ആളുകൾ മൃതദേഹങ്ങളിൽ
തട്ടിവീഴുന്നു.

4നീനെവേ മൂലമാണിതൊക്കെ സംഭവിച്ചത്.
ഒരിക്കലും വേണ്ടത്ര കിട്ടാത്ത വേശ്യയെപ്പോ
ലെയാണു നീനെവേ. അവൾ കൂടുതൽ കൂടുതൽ
ആവശ്യപ്പെടുന്നു. അവൾ അനേകം ജനതകൾ
ക്കു സ്വയം വിൽക്കുകയും അവരെ അടിമകളാ
ക്കാൻ ജാലവിദ്യ ഉപയോഗിക്കുകയും ചെയ്തു.

5സർവ്വശക്തനായ യഹോവ പറയുന്നു,
“നീനെവേ, ഞാൻ നിനക്കെതിരാണ്. നിന്റെ
വസ്ത്രങ്ങൾ നിന്റെ മുഖം വരെ ഞാനുയർ
ത്തും. രാഷ്ട്രങ്ങൾ നിന്റെ നഗ്നശരീരം
കാണാൻ ഞാനിടയാക്കും. ആ രാജ്യങ്ങൾ
നിന്റെ അപമാനം കാണും.

6നിന്റെമേൽ ഞാൻ വൃത്തികെട്ട വസ്തുക്കൾ
വാരിയെറിയും. നിന്നോടു ഞാൻ വെറുപ്പോടെ
പെരുമാറും. ആളുകൾ നിന്നെ നോക്കി പരിഹ
സിക്കും.

7നിന്നെക്കാണുന്നവർ ഞെട്ടിത്തരിക്കും.
അവർ പറയും, ‘നീനെവേ നശിപ്പിക്കപ്പെട്ടു.
അവൾക്കുവേണ്ടി ആരു കരയും?’ നീനെവേ,
നിന്നെ ആശ്വസിപ്പിക്കാൻ ആരുമുണ്ടാകില്ലെ
ന്നു എനിക്കറിയാം.”

8നീനെവേ, നൈൽനദിക്കരികിലുള്ള തേബെ
സിനെക്കാൾ ഭേദമാണോ നീ? അല്ല! തേബെ
സിനു ചുറ്റും വെള്ളമുണ്ടായിരുന്നു. ആ വെള്ളം
കൊണ്ടാണവൻ ശത്രുക്കളിൽനിന്നും സ്വയം
രക്ഷിച്ചിരുന്നത്. ആ വെള്ളം അവൾ ഒരു കോട്ട
യായും ഉപയോഗിച്ചു!

9എത്യോപ്യയും ഈജിപ്തും തേബെസിനെ
കൂടുതൽ ശക്തമാക്കി. സുഡാനും ലിബിയയും
അവളെ പിന്താങ്ങി. 10പക്ഷേ തേബെസ്
തോല്പിക്കപ്പെട്ടു. അവളുടെ ജനങ്ങൾ തടവുക
രായി വിദേശങ്ങളിലേക്കു കൊണ്ടുപോകപ്പെ
ട്ടു. അവളുടെ കുഞ്ഞുങ്ങളെ ഭടന്മാർ ഓരോ
തെരുവുമൂലയിലുമിട്ട് തല്ലിക്കൊന്നു. ആര്
പ്രമാണികളെ അടിമകളാക്കണമെന്നു അവർ
നറുക്കിട്ടു നിശ്ചയിച്ചു. തേബെസിലെ പ്രമാ
ണിമാരെ അവർ ചങ്ങലയ്ക്കിട്ടു.

11അതിനാൽ നീനെവേ, നീയും ഒരു കുടിയ
നെപ്പോലെ നിലംപതിക്കും! നീ ഒളിക്കാൻ ശ്രമി
ക്കും. ശത്രുവിൽ നിന്നൊരഭയസ്ഥാനം തേടി
നീ നടക്കും.

12പക്ഷേ നീനെവേ, നിന്റെ ദുർഗ്ഗങ്ങളൊ
ക്കെ അത്തിമരങ്ങൾ പോലെയാകും. പുതിയ
കായ്കൾ പഴുക്കും. ഒരുവൻ വന്ന് മരം കുലുക്കു
ന്നു. അത്തിപ്പഴം മുഴുവൻ അയാളുടെ വായി
ലേക്കു വീഴുന്നു. അവൻ അവ തിന്നുന്നു. അങ്ങ
നെ അവ തീരും!

13നീനെവേ, നിന്റെ ജനം പെണ്ണുങ്ങളെപ്പോ
ലെയാണ്. അവരെ കൊണ്ടുപോകാൻ ശത്രുഭട
ന്മാർ തയ്യാറായിരിക്കുന്നു. നിന്റെ ദേശത്തി
ന്റെ വാതിലുകൾ ശത്രുക്കൾക്കായി മലർക്കെ
തുറന്നിരിക്കുന്നു. വാതിലുകളുടെ തടിയോടാ
മ്പലുകൾ തീ പിടിച്ചു നശിച്ചിരിക്കുന്നു.

14നിന്റെ നഗരത്തിൽ വെള്ളം സംഭരിക്കുക.
എന്തുകൊണ്ടെന്നാൽ, നിന്റെ നഗരങ്ങളെ
ശത്രുക്കൾ വളയും. നഗരത്തിലേക്കു ഭക്ഷണമോ
വെള്ളമോ കൊണ്ടുവരാൻ അവർ ആരെയും
അനുവദിക്കില്ല. നിന്റെ പ്രതിരോധം ശക്തമാ
ക്കുക! കൂടുതൽ ചുടുകട്ടകളുണ്ടാക്കാൻ അധികം
കളി മണ്ണു സംഭരിക്കുക! അതു നന്നായി ചവിട്ടി
ക്കുഴയ്ക്കുക! ഇഷ്ടികയുണ്ടാക്കാനുള്ള അച്ചു
കൾ കൊണ്ടുവരിക! 15അതൊക്കെ ചെയ്താ
ലും തീ നിന്നെ പൂർണ്ണമായും നശിപ്പിക്കും!
വാൾ നിന്നെ കൊല്ലും. നിന്റെ ദേശം പച്ചക്കു
തിരക്കൂട്ടം വന്നു പച്ചപ്പെല്ലാം തിന്നു തീർത്ത
തുപോലെ കാണപ്പെടും.

നീനെവേ, നീ വളരെ വളർന്നു. നീ പച്ചക്കു
തിരക്കൂട്ടം പോലെയായിത്തീർന്നു. നീയൊരു
വെട്ടുക്കിളിക്കൂട്ടം പോലെയായി. 16പലയിടത്തു
പോയി സാധനങ്ങൾ വാങ്ങിക്കൊണ്ടുവരുന്ന
അനേകം കച്ചവടക്കാർ നിനക്കുണ്ട്. ആകാശ

ത്തിലെ നക്ഷത്രങ്ങളോളമുണ്ട് അവർ! എല്ലാം
തിന്നുമുടിക്കുന്ന വെട്ടുക്കിളികളെപ്പോലെയാ
ണവർ. 17നിന്റെ സർക്കാരുദ്യോഗസ്ഥന്മാരും
വെട്ടുക്കിളികളെപ്പോലെയാണ്. തണുപ്പുള്ള
ദിവസം കന്മതിലിന്മേലിരിക്കുന്ന വെട്ടുക്കിളിക
ളെപ്പോലെയാണവർ. പക്ഷേ സൂര്യനുയർന്നു
വരുമ്പോൾ, പാറകൾ ചൂടാവുകയും വെട്ടുക്കി
ളികൾ പറന്നുപോകയും ചെയ്യും. എങ്ങോട്ടെ
ന്ന് ആരും അറിയുകയുമില്ല! നിന്റെ ഉദ്യോഗ
സ്ഥന്മാരും അങ്ങനെയായിരിക്കും.

18അശ്ശൂരിലെ രാജാവേ, നിന്റെ ഇടയന്മാർ
ഉറക്കമാണ്. കരുത്തരായ അവർ ഉറങ്ങുകയാണ്.
ഇപ്പോൾ നിന്റെ ആടുകൾ പർവ്വതങ്ങളിൽ
അലഞ്ഞുതിരിയുന്നു. അവരെ തിരികെകൊ
ണ്ടുവരാൻ ആരുമില്ലാതെയായിരിക്കുന്നു.
19നീനെവേ, നിനക്കു മുറിവേറ്റിരിക്കുന്നു, അതു
ഭേദമാക്കാൻ ഒന്നിനുമാവില്ല. നിന്റെ നാശത്തി
ന്റെ വാർത്തയറിയുന്നവർ കൈകൊട്ടുന്നു.
അവർക്കെല്ലാം സന്തോഷമാണ്. എന്തുകൊണ്ടെ
ന്നാൽ നീ അവരെ ഒരുപാടു വേദനിപ്പിച്ചു!”

# ഹബക്കൂക്ക്

### ഹബക്കൂക്ക് ദൈവത്തോടു പരാതിപ്പെടുന്നു

1 പ്രവാചകനായ ഹബക്കൂക്കിനു നൽകപ്പെട്ട
സന്ദേശമാണിത്.
2യഹോവേ, ഞാൻ സഹായം യാചിച്ചു
കൊണ്ടേയിരിക്കുകയാണ്. എന്നാണ് നീ അതു
ചെവിക്കൊള്ളുന്നത്? അക്രമത്തെപ്പറ്റി നിന്നോ
ടു ഞാൻ വിലപിച്ചു. പക്ഷേ നീ ഒന്നും ചെ
യ്തില്ല! 3ആളുകൾ സാധനങ്ങൾ മോഷ്ടിക്കുക
യും മറ്റുള്ളവരെ ഉപദ്രവിക്കുകയുമാണ്. അവർ
തർക്കിക്കുകയും തമ്മിലടിക്കുകയുമാണ്. എന്തി
നാണ് ഈ ഭീകരതകൾ കാണാൻ നീ എന്നെ
ഇടയാക്കിയത്? 4നിയമം ദുർബ്ബലവും ജനങ്ങ
ൾക്കു നീതി നൽകാത്തതുമാണ്. ദുഷ്ടന്മാർ നല്ല
വർക്കെതിരെ ജയിക്കുന്നു. അതിനാൽ നിയമം
പാഴായിപ്പോകുന്നു. ന്യായം വിജയിക്കുന്നതേ
യില്ല!

### ദൈവം ഹബക്കൂക്കിനു മറുപടി നൽകുന്നു

5യഹോവ മറുപടി പറഞ്ഞു, "മറ്റു രാഷ്ട്ര
ങ്ങളെ നോക്കൂ! അവരെ നിരീക്ഷിക്കുക. നിങ്ങൾ
സ്തംഭിച്ചു പോകും. നിങ്ങളെ അത്ഭുതപരത
ന്ത്രരാക്കുന്ന ചിലത് നിങ്ങളുടെ കാലത്തുതന്നെ
ഞാൻ ചെയ്യും. അതു വിശ്വസിക്കുന്നതിന്
നിങ്ങളതു കാണണം. അതേപ്പറ്റി കേട്ടാൽ മാത്രം
നിങ്ങൾ വിശ്വസിക്കുകയില്ല. 6ബാബിലോണു
കാരെ ഞാൻ ശക്തരാക്കും. അവർ ക്രൂരന്മാരും
ശക്തന്മാരുമായ പടയാളികളാണ്. അവർ ഭൂമി
ക്കു കുറുകെ മുന്നേറും. അവർ തങ്ങളുടേതല്ലാ
ത്ത വീടുകളും നഗരങ്ങളും പിടിച്ചെടുക്കും.
7മറ്റുള്ളവരെ ബാബിലോണുകാർ ഭയപ്പെടു
ത്തും. അവർ തോന്നിയതുപോലെ പ്രവർത്തി
ക്കുകയും തോന്നിയ ഇടത്തേക്കു പോവുകയും
ചെയ്യും. 8അവരുടെ കുതിരകൾ പുള്ളിപ്പുലി
കളെക്കാൾ വേഗതയുള്ളവയാണ്. അസ്തമന
വേളയിലെ ചെന്നായ്ക്കളെപ്പോലെ ക്രൂരതയു
ള്ളവയും. അവരുടെ കുതിരപ്പടയാളികൾ വിദൂ
രദേശങ്ങളിൽനിന്നും വരും. ആകാശത്തുനിന്നും,
വിശന്ന കഴുകൻ പറന്നുവരുമ്പോലെ ശത്രു
ക്കളെ അവർ വേഗത്തിൽ ആക്രമിക്കും. 9അവർ
ക്കാകെ വേണ്ടതുയുദ്ധമാണ്. മരുഭൂമിയിലെ
കൊടുങ്കാറ്റിന്റെ വേഗത്തിൽ അവരുടെ സൈ
ന്യം മുന്നേറും. ബാബിലോൺഭടന്മാർ മണൽ
ത്തരികളോളം-അനേകംപേരെ തടവുകാരാ
ക്കും.
10"മറ്റു രാഷ്ട്രങ്ങളുടെ രാജാക്കന്മാരെ ബാബി
ലോൺഭടന്മാർ പരിഹസിക്കും. വിദേശഭരണാ
ധിപന്മാരെ അവർ പരിഹസിക്കും. ഉയർന്ന,
ശക്തമായ കോട്ടകളുള്ള നഗരങ്ങളെ ബാബി
ലോണുകാർ പരിഹസിക്കും. വെറും ചെളികൊ
ണ്ട് കോട്ടയുടെ മുകളിലേക്കു പാതയുണ്ടാക്കി
അനായാസേന അവർ നഗരങ്ങളെ തോല്പിക്കും.
11എന്നിട്ടവർ കാറ്റിനെപ്പോലെ മറ്റുസ്ഥലങ്ങളി
ലേക്കുപോകും. ബാബിലോണുകാർ ആരാധി
ക്കുന്നത് തങ്ങളുടെ കരുത്തിനെ മാത്രമായി
രിക്കും."

### ഹബക്കൂക്കിന്റെ രണ്ടാം പരാതി

12അനന്തരം ഹബക്കൂക്ക് പറഞ്ഞു, "യഹോ
വേ, ഒരിക്കലും മരിക്കാത്ത, എന്റെ വിശുദ്ധയ
ഹോവയാണു നീ! എന്റെ അമരനായ വിശുദ്ധ
ദൈവമാണു നീ! യഹോവേ, ചെയ്യപ്പെടേണ്ടതു
ചെയ്യുവാൻ ബാബിലോണുകാരെ നീ സൃഷ്ടി
ച്ചു. ഞങ്ങളുടെ പാറയായ യഹോവേ, യെഹൂദ
ക്കാരെ ശിക്ഷിക്കാൻ നീ അവരെ സൃഷ്ടിച്ചു.
13തിന്മയെ കാണാൻ പോന്ന കണ്ണുകളാണ്
നിന്റേത്. മനുഷ്യർ തിന്മചെയ്യുന്നതു കണ്ടുനി
ൽക്കാൻ നിനക്കു കഴിയുകയില്ല. മനുഷ്യർ തിന്മ
ചെയ്യുന്നത് നീ ഇഷ്ടപ്പെടുന്നില്ല. പിന്നെ
തെറ്റു ചെയ്യുന്ന ആ മനുഷ്യർ വിജയിക്കുന്നത്
നീയെങ്ങനെ നോക്കി നിൽക്കുന്നു? ദുഷ്ടന്മാർ
നല്ലവരെ തോല്പിക്കുന്നത് നീയെങ്ങനെ നോക്കി
നിൽക്കും? *
14"കടലിലെ മത്സ്യങ്ങളെപ്പോലെ നീ മനു
ഷ്യരെ സൃഷ്ടിച്ചു. നേതാവില്ലാത്ത, കൊച്ചു
കടൽജീവികളെപ്പോലെയാണവർ.
15ശത്രുക്കളവയെ ചൂണ്ടയിട്ടും വലവീശിയും
പിടിക്കുന്നു. ശത്രുക്കൾ അവയെ വലയിൽ
വീഴ്ത്തി വലിച്ചെടുക്കുന്നു. അവയെ പിടിച്ചെ
ടുക്കാനായതിൽ അവർ ആനന്ദിക്കുന്നു.
16നല്ല ഭക്ഷണം ആസ്വദിക്കുവാനും ധനികനാ
യിരിക്കുവാനും അവന്റെ വല അവനെസഹാ
യിക്കുന്നു. അതിനാൽ ശത്രു തന്റെ വലയെ
ആരാധിക്കുന്നു. തന്റെ വലയെ മഹത്വപ്പെടു
ത്തുവാൻ അവൻ അതിന് ബലിയും ധൂപവും
അർപ്പിക്കുന്നു.
17അവൻ തന്റെ വലകൊണ്ട് തുടർന്നും സമൃ
ദ്ധമായി ജീവിക്കുമോ? കരുണ കാട്ടാതെ അവൻ
ഇനിയും ആളുകളെ നശിപ്പിക്കുന്നതു തുട
രുമോ?

2 "ഒരു പാറാവുകാരനെപ്പോലെ നിന്നു
ഞാൻ നിരീക്ഷിക്കും. യഹോവ എന്നോടെ
ന്തു പറയുമെന്നറിയാൻ ഞാൻ കാത്തുനിൽ
ക്കും. എന്റെ ചോദ്യങ്ങൾക്കവൻ എന്തുത്തരം
നൽകുമെന്നറിയാൻ ഞാൻ കാത്തുനിൽക്കും."

### ഹബക്കൂക്കിനു ദൈവം മറുപടി നൽകുന്നു

2യഹോവ എനിക്കു മറുപടി തന്നു, "ഞാൻ
നിനക്കു കാട്ടിത്തരുന്നത് എഴുതിവയ്ക്കുക.
ആർക്കും വ്യക്തമായി വായിക്കാൻ കഴിയുന്ന
തരത്തിൽ ഒരു ഫലകത്തിൽ അതെഴുതിവയ്ക്കു
ക. 3ഭാവിയിലെ ഒരു പ്രത്യേക സമയത്തെപ്പറ്റി
യുള്ളതാണ് ഈ സന്ദേശം. അവസാനത്തെപ്പ
റ്റിയുള്ളതാണ് ഈ സന്ദേശം, അതു സത്യമായി
ത്തീരുകയും ചെയ്യും! ഒരിക്കലും സംഭവിക്കില്ലെ

---

**ദുഷ്ടന്മാർ ... നോക്കിനിൽക്കും** "ദുഷ്ടന്മാർ നല്ലവരെ തോല്പിക്കുന്നതു കണ്ടിട്ടും എന്തുകൊണ്ടു നീ പ്രതികരിക്കുന്നില്ല?" എന്നു വാച്യാർത്ഥം.

ന്നു തോന്നിക്കുംവിധം അതു കാണപ്പെട്ടേക്കാം.
എന്നാൽ ക്ഷമയോടെ കാത്തിരിക്കുക. ആ സമ
യംവരും. അധികം വൈകില്ല. 4ഇതു ചെവി
ക്കൊള്ളാൻ കൂട്ടാക്കാത്തവർക്ക് ഈ സന്ദേശം
കൊണ്ട് പ്രയോജനമുണ്ടാകില്ല. എന്നാൽ നന്മ
യുള്ളവൻ ഈ സന്ദേശം വിശ്വസിക്കും. വിശ്വാ
സമുള്ളതിനാൽ നന്മയുള്ളവൻ ജീവിക്കുകയും
ചെയ്യും.”

5ദൈവം പറഞ്ഞു, “വീഞ്ഞ് മനുഷ്യനെ ചതി
ക്കും. അതുപോലെ ശക്തനെ അവന്റെ അഹ
ങ്കാരവും ചതിക്കും. എന്നാൽ അവൻ സമാ
ധാനം കണ്ടെത്തുകയില്ല. അവൻ മരണത്തെ
പ്പോലെയാണ്. ഇനിയുമിനിയും എന്ന ആർ
ത്തിയാണവന്. മരണത്തെപ്പോലെ, അവനും
ഒരിക്കലും സംതൃപ്തനായിരിക്കില്ല. അവൻ മറ്റു
രാഷ്ട്രങ്ങളെ തോല്പിച്ചുകൊണ്ടേയിരിക്കും.
അവരെ അവൻ തടവുകാരാക്കിക്കൊണ്ടേയിരി
ക്കും, 6എന്നാൽ, താമസിയാതെ അവരെല്ലാം
അവനെ പരിഹസിക്കും. അവന്റെ പരാജയ
ത്തെപ്പറ്റിയുള്ള കഥകൾ അവർ പറയും. പരി
ഹാസത്തോടെ അവരിങ്ങനെ പറയും, ‘ഹാ
കഷ്ടം! അവൻ അന്യന്റെ അനവധിസാധന
ങ്ങൾ കവർന്നെടുത്തു. പക്ഷേ അവസാനം
അതെല്ലാം അവനൊരു ഭാരമായിത്തീരും. പണ
യവസ്തുക്കൾ കൊണ്ടവൻ സ്വയം ധനിക
നായി.’

7“ശക്തനായവനേ, നീ ജനങ്ങളിൽനിന്നും
പണം കവർന്നു. ഒരു ദിവസം, അവർ ഉണരു
കയും സംഭവിക്കുന്നതെന്താണ് എന്ന് മനസ്സി
ലാക്കുകയും ചെയ്യും. അവർ നിനക്കുനേരെ
തിരിയും. അവർ നിന്നിൽനിന്നെല്ലാം തട്ടിയെടു
ക്കും. നീ വല്ലാതെ ഭയക്കുകയും ചെയ്യും. 8പല
രാഷ്ട്രങ്ങളിൽനിന്നും നീ സാധനങ്ങൾ കവ
ർന്നു. അതിനാൽ അവർ നിന്നെയും വളരെയ
ധികം കൊള്ളയടിക്കും. നീ അനേകംപേരെ
കൊന്നു. ദേശത്തെയും നഗരങ്ങളെയും നീ തക
ർത്തു. അവിടെയുള്ളവരെ മുഴുവൻ നീ വധി
ച്ചു. 9അതെ, തെറ്റുകൾ ചെയ്തു ധനികനാകുന്ന
വനു ദുരിതം. സുരക്ഷിതമായൊരിടത്തു ജീവി
ക്കാനാണ് അയാളിങ്ങനെ ചെയ്യുന്നത്. ഉന്നത
മന്ദിരത്തിലായിരിക്കുന്ന തന്റെമേൽ ഒരു ദുരിത
വും വരികയില്ലെന്ന് അയാൾ കരുതുന്നു.
എന്നാൽ അവന് ദുരിതങ്ങൾ സംഭവിക്കും.

10“അനേകം പേരെ നശിപ്പിക്കാൻ നീ ആലോ
ചിച്ചു. എന്നാൽ ആ പദ്ധതികൾ നിന്റെകുടും
ബത്തിന് അപമാനം വരുത്തും. നീ ഒരുപാടു
തിന്മകൾ ചെയ്തിരിക്കുന്നു. നിനക്കു നിന്റെ
ജീവിതം നഷ്ടപ്പെടുകയും ചെയ്യും. 11ഭിത്തി
യിലെ കല്ലുകൾ നിനക്കെതിരെ നിലവിളിക്കും.
നിന്റെ വീടിന്റെ മേൽക്കൂരയിലെ തടി തുലാ
ങ്ങൾ നീ തിന്മകൾ ചെയ്തുവെന്നു സമ്മ
തിക്കും.

12“നഗരം പണിയുവാൻ തിന്മകൾ ചെയ്യു
കയും ആളുകളെ കൊല്ലുകയും ചെയ്യുന്ന
നേതാവിന് വളരെ ദുരിതം. 13നിർമ്മാണത്തിന്
അവരുണ്ടാക്കിയതെല്ലാം അഗ്നികൊണ്ടു നശി
പ്പിക്കണമെന്ന് സർവ്വശക്തനായ യഹോവ
നിശ്ചയിച്ചിട്ടുണ്ട്. അവർ ചെയ്തതൊക്കെ
വെറുതെയാകും. 14അപ്പോൾ എല്ലായിടവുമുള്ള
മനുഷ്യർ യഹോവയുടെ തേജസ്സ് അറിയും.
കടലിലേക്കു വെള്ളം പരക്കുമ്പോലെ ഈ വാർ
ത്ത പടരും. 15കോപം കൊണ്ട് മറ്റുള്ളവരെ കഷ്ട
പ്പെടുത്തുന്നവനും വളരെകഷ്ടം. കോപിച്ച്
മറ്റുള്ളവരെ അയാൾ തൊഴിച്ചു താഴെയിടുന്നു.
നഗ്നരും കുടിയന്മാരുമായവരോടെന്നപോലെ
അവൻ അവരോടു പെരുമാറുന്നു.*

16“പക്ഷേ അയാൾ യഹോവയുടെ കോപം
അറിയും. ആ കോപം യഹോവയുടെ വലതു
കൈയിലെ ഒരു കോപ്പ വിഷം പോലെയായിരി
ക്കും ആ കോപം രുചിക്കുന്ന അയാൾ ഒരു
കുടിയനെപ്പോലെ നിലത്തു വീഴും.

“ദുഷ്ടനായ ഭരണാധിപനേ, നീ ആ കോപ്പ
യിൽനിന്നും കുടിക്കും. നിനക്ക് മഹത്വമല്ല ഉണ്ടാ
വുക, മറിച്ച് അപമാനമായിരിക്കും. 17അനേകം
ലെബാനോൻകാരെ നീ പീഡിപ്പിച്ചു. അവിടെ
നിന്നും ധാരാളം മൃഗങ്ങളെ നീ മോഷ്ടിച്ചു.
അതിനാൽ മരിച്ചുപോയവർ മൂലവും ആ രാജ്യ
ത്തോടു നീ ചെയ്ത തിന്മകൾ മൂലവും നീ
ഭയപ്പെടും. ആ നഗരങ്ങളോടും അവിടെ വസി
ച്ചിരുന്ന ജനങ്ങളോടും നീ ചെയ്ത തിന്മകൾ
മൂലമാണു നീ ഭയപ്പെടുക.”

### വിഗ്രഹങ്ങളെക്കുറിച്ചുള്ള സന്ദേശം

18ഒരു വ്യക്തിയുടെ വിഗ്രഹങ്ങൾ അയാളെ
സഹായിക്കില്ല. എന്തുകൊണ്ടെന്നാൽ, ആരോ
ലോഹം കൊണ്ടുപൊതിഞ്ഞ വെറും പ്രതിമ
മാത്രമാണത്. അതു വെറുംപ്രതിമയാണ്. അതി
നാൽ അതു സഹായിക്കുമെന്ന് അതിനെ ഉണ്ടാ
ക്കിയവൻ പ്രതീക്ഷിക്കില്ല. ആ പ്രതിമയ്ക്കു
സംസാരിക്കാൻ പോലുമാവില്ല! 19ഒരു തടിപ്ര
തിമയോടോ കൽപ്രതിമയോടോ ഉണർന്നെണീ
ക്കാൻ പറയുന്നവനു വളരെകഷ്ടം. സംസാരി
ക്കാനാവാത്ത ഒരു ശിലയോട് “എഴുന്നേൽക്കൂ!”
എന്നു പറയുന്നവന് വളരെകഷ്ടം. അവയ്ക്ക്
അവനെ സഹായിക്കാനാവില്ല. ആ പ്രതിമ
സ്വർണ്ണവും വെള്ളിയും പൊതിഞ്ഞവയാണെ
ങ്കിലും അവയ്ക്കു ജീവനില്ല.

20എന്നാൽ യഹോവ വ്യത്യസ്തനാണ്!
യഹോവ തന്റെ വിശുദ്ധആലയത്തിലുണ്ട്.
അതിനാൽ ഭൂമിമുഴുവൻ നിശബ്ദമാകുകയും
യഹോവയ്ക്കു മുമ്പിൽ ആദരവു കാട്ടുകയും
വേണം.

### ഹബക്കൂക്കിന്റെ പ്രാർത്ഥന

3 പ്രവാചകനായ ഹബക്കൂക്കിന്റെ വിലാപ
രാഗത്തിലുള്ള പ്രാർത്ഥന.

2യഹോവേ, നിന്നെപ്പറ്റിയുള്ള വാർത്തകൾ
ഞാൻ കേട്ടു. യഹോവേ, മുൻകാലങ്ങളിൽ നീ
ചെയ്ത ഉജ്ജ്വലപ്രവൃത്തികൾ എന്നെ അത്ഭുത
സ്തബ്ദനാക്കുന്നു. ഞങ്ങളുടെ കാലത്തും
അതൊക്കെ സംഭവിപ്പിച്ചാലും എന്നു ഞാനി
പ്പോൾ പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ ദിവസങ്ങ
ളിൽത്തന്നെ അതൊക്കെ സംഭവിപ്പിക്കേണമേ,
പക്ഷേ നിന്റെ ആഹ്ലാദത്തിമിർപ്പിലും ഞങ്ങ
ളോടു കരുണ കാട്ടാൻ ഓർക്കേണമേ.

3ദൈവം തേമാനിൽനിന്നും വരുന്നു. പാറാൻ
മലയിൽനിന്നും പരിശുദ്ധനായവൻ വരുന്നു.
യഹോവയുടെ തേജസ്സ് സ്വർഗ്ഗത്തെ മൂടുന്നു!
ഭൂമിയിൽ അവന്റെ സ്തുതി നിറയുന്നു!

4അവന്റെ കൈയിൽനിന്നും വെട്ടിത്തിളങ്ങു
ന്നൊരു പ്രകാശരശ്മി പുറപ്പെടുന്നു. ആ കൈ
യിൽ അത്തരം ശക്തി ഒളിച്ചിരിക്കുന്നു.

5രോഗങ്ങൾ അവനുമുമ്പേ പോയി. വിനാശ
കൻ അവനു പിന്നാലെയും.

---

**വാക്യം 15** “തന്റെ കൂട്ടുകാരെ കുടിപ്പിക്കുന്നവനും മദ്യത്തിൽ വിഷം കലർത്തുന്നവനും അവരുടെ ശരീരത്തിന്റെ നഗ്നത നോക്കുന്ന വനുമായവന് ഹാകഷ്ടം” എന്നു വാച്യാർത്ഥം.

6യഹോവ എഴുന്നേറ്റുനിന്നു ഭൂമിയെ വിധി
ച്ചു. എല്ലാ രാഷ്ട്രക്കാരെയും അവൻ നോക്കി.
അവർ ഭയംകൊണ്ടു വിറയ്ക്കുകയും ചെയ്തു.
അനവധി വർഷങ്ങൾ പർവ്വതങ്ങൾ ബലമായി
നിന്നു. പക്ഷേ ആ പർവ്വതങ്ങൾ കഷണങ്ങ
ളായി നിലം പൊത്തി. പഴയ പർവ്വതങ്ങൾ
നിലംപതിച്ചു. ദൈവം എപ്പോഴും അങ്ങനെയാ
യിരുന്നു!
7കൂശാൻനഗരങ്ങൾ ദുരിതത്തിലായതു ഞാൻ
കണ്ടു. മിദ്യാന്റെ ഭവനങ്ങൾ ഭയന്നു വിറച്ചു.
8യഹോവേ, നദികളോടു നിനക്കു കോപമാ
യിരുന്നോ? ജലപ്രവാഹങ്ങളോടു നിനക്കു
കോപമായിരുന്നോ? സമുദ്രത്തോടു നിനക്കു
കോപമായിരുന്നോ? നിന്റെ കുതിരകളെയും
തേരുകളെയും വിജയത്തിലേക്കു നയിച്ചപ്പോൾ
നിനക്കു കോപമായിരുന്നുവോ?
9എന്നിട്ടും നീ നിന്റെ മഴവില്ലു കാട്ടി. അത്
ഭൂമിയിലെ കുടുംബങ്ങളുമായുള്ള നിന്റെ കരാ
റിന്റെ തെളിവായിരുന്നു. വരണ്ടകര നദികളെ
പിളർത്തുന്നു. നദികൾ ഭൂമിയിൽനിന്നും പൊട്ടി
യൊഴുകുന്നു.
10പർവ്വതങ്ങൾ നിന്നെ കണ്ടു ഞെട്ടി. വെള്ളം
കരയിൽനിന്നും ഒഴുകി. കരയ്ക്കുമേൽ തന്റെ
അധികാരം നഷ്ടപ്പെട്ടതുപോലെ സമുദ്രജലം
ഉച്ചത്തിൽ ഗർജ്ജിച്ചു.
11സൂര്യചന്ദ്രന്മാർക്കു തിളക്കം നഷ്ടപ്പെട്ടു.
നിന്റെ മിന്നൽപ്പിണരുകളുടെ തിളക്കം അവ
യുടെ പ്രഭയെ ഇല്ലാതാക്കി. വായുവിലൂടെ
പായുന്ന കുന്തങ്ങളും അമ്പുകളും പോലെയാ
യിരുന്നു ഇടിമിന്നൽ.
12നീ കോപത്തോടെ ഭൂമിക്കുമേൽ നടന്ന്
രാഷ്ട്രങ്ങളെ ശിക്ഷിച്ചു.
13നിന്റെജനതയെ രക്ഷിക്കാൻ നീ വന്നു.
നിന്റെ തെരഞ്ഞെടുക്കപ്പെട്ട രാജാവിനെ വിജ
യത്തിലേക്കു നയിക്കാനായി നീ വന്നു. ഓരോ
ദുഷ്ടകുടും ബനായകന്മാരെയും വലിപ്പച്ചെറു
പ്പം നോക്കാതെ നീ വധിച്ചു.
14ശത്രുഭടന്മാരെ നീ മോശെയുടെ ഊന്നുവടി
കൊണ്ടു തടഞ്ഞു. കൊടുങ്കാറ്റിന്റെ ശക്തിയോ
ടെയാണ് ആ ഭടന്മാർ ഞങ്ങൾക്കെതിരെ വന്നത്.
ഒരു പാവപ്പെട്ടവനെ രഹസ്യമായി പിടിച്ചു
പറിക്കുമ്പോലെ അനായാസമായി ഞങ്ങളെ
തോല്പിക്കാം എന്നായിരുന്നു അവർ കരുതിയിരു
ന്നത്.
15പക്ഷേ നീ ചെളിയിളക്കിക്കൊണ്ട് നിന്റെ
കുതിരകളെ സമുദ്രത്തിലൂടെ നയിച്ചു. മഹാസ
മുദ്രത്തെ അവ ഇളക്കി മറിച്ചു.
16കഥ കേട്ട് എന്റെ ദേഹം മുഴുവൻ വിറച്ചു!
ഞാൻ ഉച്ചത്തിൽ ചൂളം വിളിച്ചു. എന്റെ
അസ്ഥികൾവരെ എനിക്കു ക്ഷീണം തോന്നി.
വിറച്ചുകൊണ്ട് വെറുതെ ഞാൻ നിന്നു. അതി
നാൽ വിനാശത്തിന്റെ ദിനം ജനങ്ങളെ ആക്ര
മിക്കാൻ വരുന്നത് ഞാൻ ക്ഷമയോടെ കാത്തി
രിക്കും.

### എപ്പോഴും യഹോവയിൽ ആഹ്ലാദിക്കുക

17അത്തിമരങ്ങളിൽ പഴമുണ്ടായില്ലെന്നു
വരാം. മുന്തിരിവള്ളികളിൽ മുന്തിരിയുണ്ടായി
ല്ലെന്നു വരാം. ഒലീവുമരങ്ങളിൽ ഒലീവുണ്ടായി
ല്ലെന്നു വരാം. വയലുകളിൽ ഭക്ഷണമുണ്ടായി
ല്ലെന്നു വരാം. ആലകളിൽ ഒരാടുമുണ്ടായില്ലെ
ന്നു വരാം. തൊഴുത്തുകളിൽ കന്നുകാലികളൊ
ന്നുമുണ്ടായില്ലെന്നിരിക്കാം.
18പക്ഷേ ഞാൻ അപ്പോഴും യഹോവയിൽ
ആനന്ദിക്കും. എന്റെ രക്ഷകനായ ദൈവത്തിൽ
ഞാനാഹ്ലാദിക്കും.
19എന്റെ യജമാനനായ യഹോവ എനിക്ക്
എന്റെ കരുത്ത് തരുന്നു. മാനിനെപ്പോലെ
വേഗത്തിലോടാൻ അവനെന്നെ സഹായിക്കു
ന്നു. പർവ്വതങ്ങളിൽ അവനെന്നെ സുരക്ഷിത
നായി നയിക്കുന്നു.

*സംഗീതസംവിധായകന് എന്റെ*
*തന്ത്രിവാദ്യത്തിൽ.*

# സെഫന്യാവ്

1 യഹോവ സെഫന്യാവിനു നൽകിയ സന്ദേ
ശമാണിത്. ആമോൻെറ പുത്രനായ യോശീ
യാവ് യെഹൂദയിലെ രാജാവായിരുന്നകാല
ത്തായിരുന്നു അത്. കൂശിയുടെ മകനായിരുന്നു
സെഫന്യാവ്. ഗെദല്യാവിൻെറ പുത്രനായിരു
ന്നു കൂശ്. അമര്യാവിൻെറ പുത്രനായിരുന്നു
ഗെദല്യാവ്. ഹിസ്കീയാവിൻെറ പുത്രനായിരു
ന്നു അമര്യാവ്.

### മനുഷ്യർക്കുള്ള യഹോവയുടെ ന്യായവിധിയുടെ ദിനം

2യഹോവ പറയുന്നു, "ഞാൻ ഭൂമിയിലുള്ളതു
മുഴുവനും നശിപ്പിക്കും! 3സർവ്വമനുഷ്യരെയും
മൃഗങ്ങളെയും ഞാൻ നശിപ്പിക്കും. ആകാശത്തി
ലെ പക്ഷികളെയും സമുദ്രത്തിലെ മത്സ്യങ്ങളെ
യും ഞാൻ നശിപ്പിക്കും. ദുഷ്ടന്മാരെയും അവ
രെക്കൊണ്ടു പാപം ചെയ്യിക്കുന്ന സാധനങ്ങളെ
യും ഞാൻ നശിപ്പിക്കും. ഭൂമിയിലെ സർവ്വമനു
ഷ്യരെയും ഞാൻ നീക്കം ചെയ്യും." യഹോവ
ഇങ്ങനെയാണു പറഞ്ഞത്.

4യഹോവ പറഞ്ഞു, "യെഹൂദയെയും യെരൂ
ശലേംകാരെയും ഞാൻ ശിക്ഷിക്കും. അവിടെ
നിന്നും ഇനിപ്പറയുന്ന കാര്യങ്ങൾ ഞാൻ നീക്കം
ചെയ്യും: ബാലിൻെറ ആരാധനയുടെ അവസാ
നത്തെ അടയാളവും ഞാൻ നീക്കം ചെയ്യും.
5പുരോഹിതന്മാരെയും അവരുടെ മട്ടുപ്പാവുക
ളിൽ നക്ഷത്രങ്ങളെ ആരാധിക്കാൻ പോകുന്ന
ജനങ്ങളെയും ഞാൻ ഇല്ലായ്മ ചെയ്യും. ആ
വ്യാജപുരോഹിതന്മാരെ ജനങ്ങൾ മറക്കും.
അവർ എന്നെ ആരാധിക്കുന്നുവെന്ന് ചിലർ
പറയും. എന്നെ ആരാധിക്കുമെന്നു സത്യം
ചെയ്തവരാണവർ. പക്ഷേ ഇപ്പോഴവർ വ്യാജ
ദൈവമായ മൽക്കാമിനെ ആരാധിക്കുന്നു. അതി
നാൽ ഞാൻ അവരെ അവിടെനിന്നും നീക്കം
ചെയ്യും. 6ചിലർ യഹോവയിൽ നിന്നകന്നു.
അവർ എന്നെ അനുസരിക്കുന്നതിൽനിന്നും
പിന്മാറി. സഹായത്തിനായി യഹോവയോട
പേക്ഷിക്കുന്നതവർ നിർത്തി. അതിനാലവരെ
ഞാൻ അവിടെനിന്നും നീക്കം ചെയ്യും."

7എൻെറ യജമാനനായ യഹോവയുടെ സമ
ക്ഷം മൗനമായിരിക്കുക! എന്തുകൊണ്ടെന്നാൽ,
മനുഷ്യർക്കായുള്ള യഹോവയുടെ ന്യായവി
ധിദിവസം വരാറായി! യഹോവ തൻെറ ബലി
ഒരുക്കിക്കഴിഞ്ഞു. താൻ ക്ഷണിച്ച അതിഥിക
ളോട് ഒരുങ്ങിയിരിക്കാൻ അവൻ പറഞ്ഞു.

8യഹോവ പറഞ്ഞു, "യഹോവയുടെ ബലി
ദിവസം ഞാൻ രാജാവിൻെറ മക്കളെയും മറ്റു
നേതാക്കളെയും ശിക്ഷിക്കും. വിദേശവസ്ത്രങ്ങ
ളണിഞ്ഞ എല്ലാവരെയും ഞാൻ ശിക്ഷിയ്ക്കും.
9ആ സമയത്ത് ഉമ്മറപ്പടി ചാടിക്കടക്കുന്ന എല്ലാ
വരെയും ഞാൻ ശിക്ഷിക്കും. തങ്ങളുടെ യജമാന
ൻെറ വസതിയിൽ നുണകളും കലാപവും നിറ
യ്ക്കുന്നവരെ ഞാൻ ശിക്ഷിക്കും."

10യഹോവ പറഞ്ഞു, "ആ സമയം യെരൂശ
ലേമിലെ മത്സ്യകവാടത്തിൽനിന്നു സഹായ
ത്തിനുള്ള നിലവിളി ഉയരും. പട്ടണത്തിൻെറ
മറ്റു ഭാഗങ്ങളിലും ജനങ്ങൾ കരയുന്നുണ്ടാവും.
നഗരത്തിനുചുറ്റുമുള്ള മലകളിൽ സാധനങ്ങൾ
തകർക്കപ്പെടുന്നതിൻെറ വലിയ ശബ്ദങ്ങൾ
ജനങ്ങൾ കേൾക്കും. 11പട്ടണത്തിൻെറ താഴ്ന്ന
പ്രദേശങ്ങളിലുള്ള നിങ്ങൾ കരയും. എന്തുകൊ
ണ്ടെന്നാൽ എല്ലാ വ്യാപാരികളും ധനികരായ
കച്ചവടക്കാരും നശിപ്പിക്കപ്പെടും.

12"ആ സമയം ഞാൻ വിളക്കുകൈയിലെ
ടുത്ത് യെരൂശലേമിലുടനീളം തെരച്ചിൽ നട
ത്തും. തങ്ങളുടേതായ ജീവിതരീതിയിൽ സംതൃ
പ്തരായ എല്ലാവരെയും ഞാൻ കണ്ടുപിടി
ക്കും. അവർ പറയുന്നു, 'യഹോവ ഒന്നും ചെയ്യു
ന്നില്ല. അവൻ സഹായിക്കുന്നുമില്ല, വേദനി
പ്പിക്കുന്നുമില്ല,' അവരെ കണ്ടുപിടിച്ച് ഞാൻ
ശിക്ഷിക്കും! 13അനന്തരം മറ്റുള്ളവർ അവരുടെ
സമ്പത്തുകൾ കവർന്നു കൊണ്ടുപോകുകയും
അവരുടെ വീടുകൾ തകർക്കുകയും ചെയ്യും.
ആ സമയം വീടുകൾ പണിയുന്നവർക്ക് അവി
ടെ വസിക്കാൻ കഴിയുകയില്ല. മുന്തിരിത്തോ
പ്പുകൾ നട്ടുപിടിപ്പിക്കുന്നവർ ആ മുന്തിരി
യുടെ വീഞ്ഞു കുടിക്കുകയില്ല. അതെല്ലാം മറ്റു
ള്ളവർക്കു ലഭിക്കും."

14യഹോവയുടെ വിശേഷപ്പെട്ട ന്യായവിധി
ദിവസം ഇതാ അടുത്തിരിക്കുന്നു! ആ ദിനം
വളരെ വേഗം അടുത്തുവരികയാണ്. യഹോവ
യുടെ പ്രത്യേക ന്യായവിധിദിവസം ആളുകൾ
ദു:ഖകരമായ ശബ്ദങ്ങൾ കേൾക്കും. ശക്തരായ
ഭടന്മാർപോലും കരയും! 15ദൈവം തൻെറ
കോപം ആ സമയത്തു പ്രകടിപ്പിക്കും. ഭീകരദു
രിതങ്ങളുടെ സമയമായിരിക്കും അത്. നശീകര
ണത്തിൻെറ സമയമായിരിക്കും അത്. ഇരുട്ടി
ൻെറ, കരിമേഘങ്ങൾ നിറഞ്ഞ, കൊടുങ്കാറ്റുള്ള
സമയമായിരിക്കും അത്. 16പ്രതിരോധഗോപുര
ങ്ങളിലും സംരക്ഷിതനഗരങ്ങളിലും ജനങ്ങൾ
കൊമ്പിൻെറയും കാഹളത്തിൻെറയും ശബ്ദം
കേൾക്കുന്ന കൊടിയ യുദ്ധകാലം പോലെയാ
യിരിക്കും അത്.

17യഹോവ പറഞ്ഞു, "അവരുടെ ജീവിതം
ഞാൻ ദുരിതപൂർണ്ണമാക്കും. തങ്ങൾ എവിടെ
പോകുന്നുവെന്നറിയാത്ത അന്ധന്മാരെപ്പോ
ലെ ജനങ്ങൾ തപ്പിത്തടയും. എന്തുകൊണ്ടെ
ന്നാൽ അവർ യഹോവയ്ക്കെതിരെ പാപം
ചെയ്തു. അനേകംപേർ വധിക്കപ്പെടും. അവ
രുടെ രക്തം ഭൂമിയിൽ ചിതറും. അവരുടെ ശരീര
ങ്ങൾ ചാണകംപോലെ ഭൂമിയിൽ കിടക്കും.
18അവരുടെ സ്വർണ്ണവും വെള്ളിയും അവർക്കു
പ്രയോജനപ്പെടുകയില്ല. ആ സമയത്ത് യഹോ
വ വളരെ മനംകലങ്ങിയവനും കോപിഷ്ഠനും
ആയിത്തീരും. ലോകത്തെ മുഴുവൻ യഹോവ
തകർക്കും. ഭൂമിയിലുള്ള ഓരോരുത്തരെയും
യഹോവ ഉന്മൂലനാശം ചെയ്യും!"

### മാനസാന്തരപ്പെടുവാൻ ദൈവം മനുഷ്യരോടാവശ്യപ്പെടുന്നു

2 നാണം കെട്ടവരേ, നിങ്ങൾ ഉണങ്ങിയതും
വാടിക്കരിഞ്ഞുകൊണ്ടിരിക്കുന്നതുമായ
പൂവുപോലെ ആയിത്തീരുംമുമ്പേ ജീവിതരീ
തി മാറ്റുക. 2പകൽച്ചൂടിൽ പുഷ്പം ഉണങ്ങിക്കരി
ഞ്ഞു പോകും. യഹോവ തന്റെ കൊടിയ
കോപം പ്രകടിപ്പിക്കുമ്പോൾ നിങ്ങൾ അപ്രകാ
രമായിരിക്കും. അതിനാൽ യഹോവ തന്റെ
കോപം നിങ്ങളുടെമേൽ പ്രകടിപ്പിക്കുംമുമ്പ്
മാനസാന്തരപ്പെടുക! 3വിനീതരായവരേ, നിങ്ങ
ളെല്ലാം യഹോവയിങ്കലേക്കു വരിക! അവന്റെ
നിയമങ്ങളനുസരിക്കുക. നന്മചെയ്യാൻ പഠി
ക്കുക. വിനീതരായിരിക്കുവാൻ പഠിക്കുക.
അപ്പോൾ യഹോവയുടെ കോപത്തിനു
മുമ്പിൽ നിങ്ങൾ സുരക്ഷിതരായേക്കാം.

### യിസ്രായേലിന്റെ അയൽക്കാരെ യഹോവ ശിക്ഷിക്കും

4ഗസ്സയിൽ ആരും അവശേഷിക്കുകയില്ല.
അസ്കലോൻ നശിപ്പിക്കപ്പെടും. ഉച്ചയോടെ
അസ്തോദ് വിട്ടുപോകാൻ ജനങ്ങൾ നിർബ
ന്ധിതരാകും. എക്രോൻ ശൂന്യമാകും! 5ഫെലി
സ്ത്യരേ, സമുദ്രതീരനിവാസികളേ, യഹോവ
യുടെ ഈ സന്ദേശം നിങ്ങളെപ്പറ്റിയുള്ളതാണ്.
കനാൻദേശക്കാരേ, ഫെലിസ്ത്യരേ, നിങ്ങൾ
നശിപ്പിക്കപ്പെടും. ഒരുത്തരും അവിടെ ജീവിക്കു
കയില്ല! 6സമുദ്രതീരത്തുള്ള നിങ്ങളുടെ ദേശം
ഇടയന്മാർക്കും അവരുടെ ആടുകൾക്കും ഉള്ള
മേച്ചിൽപ്പുറമാകും. 7അനന്തരം ആ ദേശം അവ
ശേഷിക്കുന്ന യെഹൂദക്കാരുടേതായിത്തീരും.
യെഹൂദക്കാരെ യഹോവ അനുസ്മരിക്കും. ഒരു
വിദേശരാജ്യത്തെ തടവുകാരാണവർ. എന്നാൽ
യഹോവ അവരെ തിരികെകൊണ്ടുവരും.
അപ്പോൾ യെഹൂദക്കാർ ആ മേടുകളിലേക്കു
തങ്ങളുടെ ആടുകളെ പുല്ലുതിന്നാൻ വിടും.
വൈകുന്നേരങ്ങളിൽ അസ്കലോനിലെ ഒഴി
ഞ്ഞ വീടുകളിൽ അവർ കിടന്നുറങ്ങും.

8യഹോവ പറയുന്നു, “മോവാബിലെയും
അമ്മോനിലെയും ആളുകൾ ചെയ്തതെന്താണ
ന്നെനിക്കറിയാം! എന്റെ ജനതയെ അവർ
അധിക്ഷേപിച്ചു. അവർ എന്റെ ജനതയുടെ
ഭൂമി പിടിച്ചെടുത്ത് തങ്ങളുടെ രാജ്യങ്ങൾ വലു
താക്കി. 9അതിനാൽ ഞാൻ ജീവിക്കുമ്പോലെ
സത്യമായി മോവാബിലെയും അമ്മോനിലെ
യും ജനങ്ങൾ സൊദോമിനെയും ഗൊമോറയേ
യും പോലെ നശിപ്പിക്കപ്പെടും. സർവ്വശക്ത
നായ യഹോവ, യിസ്രായേലിന്റെദൈവം,
ഞാനാകുന്നു. ആ രാജ്യങ്ങൾ എന്നെന്നേക്കു
മായി പൂർണ്ണമായും നശിപ്പിക്കപ്പെടുമെന്നു
ഞാൻ സത്യം ചെയ്യുന്നു. അവരുടെ ഭൂമി കളക
ൾകൊണ്ടു നിറയും. അവരുടെ ഭൂമി ചാവുകട
ലിലെ ഉപ്പുകൊണ്ടു മൂടിയതുപോലെയാവും.
എന്റെ ജനതയിലവശേഷിക്കുന്നവർ ആ ഭൂമി
യും അതിലവശേഷിക്കുന്ന വസ്തുക്കളും
സ്വന്തമാക്കും.”

10സർവ്വശക്തനായ യഹോവയുടെ ജനത
യോടു ക്രൂരതകാട്ടിയതിനും അഹങ്കരിച്ചതിനും
മോവാബിലെയും അമ്മോനിലെയും ആളുക
ൾക്ക് ഈ നിർഭാഗ്യങ്ങളൊക്കെയുണ്ടാകും.
11അവർ യഹോവയെ ഭയക്കും. എന്തെന്നാൽ
അവരുടെ ദൈവങ്ങളെ യഹോവ നശിപ്പിക്കും.
അപ്പോൾ വിദൂരദേശങ്ങളിലെ മുഴുവൻജനത
യും യഹോവയെ ആരാധിക്കും. 12എത്യോപ്യ
ക്കാരേ, ഇതു നിങ്ങൾക്കും ബാധകമാണ്! യഹോ
വയുടെ വാൾ നിങ്ങളെയും വധിക്കും. 13യഹോ
വ വടക്കോട്ടു തിരിഞ്ഞ് അശ്ശൂരുകാരെയും വധി
ക്കും. നീനെവേയെ അവൻ തകർക്കും. ആ നഗരം
ശൂന്യവും വരണ്ടതുമായ മരുഭൂമിപോലെയാ
വും. 14അപ്പോൾ നശിപ്പിക്കപ്പെട്ട ആ നഗര
ത്തിൽ ആടുകളും കാട്ടുമൃഗങ്ങളും മാത്രം വസി
ക്കും. നേരെ നിൽക്കുന്ന തൂണുകളിൽ മൂങ്ങകളും
കാക്കകളും വന്നിരിക്കും. ജനാലകളിലൂടെ അവ
യുടെ വിളികൾ മാത്രം കേൾക്കും. വാതിൽപ്പടി
കളിൽ കാക്കകളിരിക്കും. ശൂന്യമായ വീടുകളിൽ
കറുത്തപക്ഷികൾ പാർക്കും. 15നീനെവേ അഹ
ങ്കരിക്കുന്നു. അതൊരു ആഹ്ലാദിക്കുന്ന നഗരമാ
ണ്. തങ്ങൾ സുരക്ഷിതരാണെന്ന് ജനങ്ങൾ കരു
തുന്നു. നീനെവേ ലോകത്തിലെ ഏറ്റവും മഹ
ത്തായ സ്ഥലമാണെന്നവർ കരുതുന്നു. പക്ഷേ
ആ നഗരം തകർക്കപ്പെടും. അത് കാട്ടുമൃഗങ്ങൾ
മാത്രം ജീവിക്കുന്ന ഒരു ശൂന്യസ്ഥലമായിത്തീരും.
അതിലെ കടന്നുപോകുന്നവർ ആ നഗരത്തി
ന്റെ ദുഃസ്ഥിതികണ്ട് ചൂളം വിളിക്കുകയും തല
യാട്ടുകയും ചെയ്യും.

### യെരൂശലേമിന്റെ ഭാവി

3 യെരൂശലേമേ, നിന്റെജനത ദൈവത്തോടു
പോരാടി! നിന്റെജനത മറ്റുള്ളവരെ ഉപദ്ര
വിച്ചു. നിന്നിൽ പാപക്കറ പുരണ്ടിരിക്കുന്നു!
2നിന്റെജനത എന്നെ ചെവിക്കൊണ്ടില്ല.
എന്റെ ധർമ്മോപദേശങ്ങൾ അവർ സ്വീകരി
ച്ചില്ല. യെരൂശലേം യഹോവയിൽ വിശ്വസി
ച്ചില്ല. യെരൂശലേം അവളുടെ ദൈവത്തിങ്കലേ
ക്കു പോയില്ല. 3അലറുന്ന സിംഹങ്ങളെപ്പോലെ
യാണ് യെരൂശലേംനേതാക്കൾ. സായാഹ്ന
ത്തിൽ ആടുകളെ ആക്രമിച്ച് പ്രഭാതമാകുമ്പോ
ഴേക്കും അവയെ തിന്നുതീർക്കുന്ന, വിശക്കുന്ന
ചെന്നായയെപ്പോലെയാണ് അവളുടെ ന്യായാ
ധിപന്മാർ. 4അവളുടെ ബാലിശരായ പ്രവാച
കന്മാർ അത്യാഗ്രഹത്തോടെ രഹസ്യപദ്ധതിക
ളിടുന്നവരാണ്. വിശുദ്ധവസ്തുക്കളെ അവളു
ടെ പുരോഹിതന്മാർ അവിശുദ്ധങ്ങളായി കണ
ക്കാക്കി. ദൈവത്തിന്റെ ഉപദേശങ്ങളോടവർ
തെറ്റു ചെയ്തു. 5എന്നാൽ ദൈവമിപ്പോഴും
ആ നഗരത്തിലുണ്ട്. അവൻ നന്മ ചെയ്യുന്നതു
തുടരുന്നു. അവൻ തെറ്റൊന്നും ചെയ്യില്ല. തന്റെ
ജനതയെ അവൻ തുടർന്നു സഹായിക്കുന്നു.
പ്രഭാതംതോറും നല്ല തീരുമാനങ്ങളെടുക്കാൻ
അവൻ തന്റെജനതയെ സഹായിക്കുന്നു.
പക്ഷേ, ആ ദുഷ്ടരാകട്ടെ, തങ്ങൾ ചെയ്യുന്ന
തിന്മകളിൽ ലജ്ജിക്കാത്തവരാകുന്നു.

6ദൈവം പറയുന്നു, “രാഷ്ട്രങ്ങളെ മുഴുവനും
ഞാൻ തകർത്തിരിക്കുന്നു. അവരുടെ പ്രതി
രോധ ഗോപുരങ്ങളെ ഞാൻ തകർത്തു. അവ
രുടെ മാർഗ്ഗങ്ങളെ ഞാൻ തകർത്തു. ആരും
അങ്ങോട്ടു പോകുന്നതുമില്ല. അവരുടെ നഗര
ങ്ങൾ ശൂന്യമായിരിക്കുന്നു. ഒരുത്തരും അവിടെ
വസിക്കുന്നില്ല. 7നിങ്ങൾ ഒരു പാഠം പഠിക്കുന്ന
തിനാണ് ഞാനിതൊക്കെ പറയുന്നത്. നിങ്ങൾ
എന്നെ ഭയക്കുകയും ആദരിക്കുകയും വേണം.
അങ്ങനെ ചെയ്താൽ നിങ്ങളുടെ വസതി തകർ
ക്കപ്പെടുകയില്ല. നിങ്ങളങ്ങനെ ചെയ്താൽ
എന്റെ പദ്ധതിയനുസരിച്ച് എനിക്കു നിങ്ങളെ
ശിക്ഷിക്കേണ്ടി വരില്ല.” എന്നാൽ ആ ദുഷ്ടന്മാ
രാകട്ടെ, ഇതുവരെ ചെയ്ത തിന്മകൾ അതേ
പോലെതന്നെ വീണ്ടും ചെയ്യാനാണാഗ്രഹിക്കു
ന്നത്!

**8**യഹോവ പറഞ്ഞു, “അതിനാൽ കാത്തിരി
ക്കൂ! ഞാൻ വന്നു നിങ്ങളെ ന്യായവിധി നടത്തും
വരെ കാത്തിരിക്കൂ. പലരാഷ്ട്രങ്ങളിൽനിന്നു
ള്ളവരെ കൊണ്ടുവന്നു നിങ്ങളെ ശിക്ഷിപ്പി
ക്കാൻ എനിക്കവകാശമുണ്ട്. നിങ്ങൾക്കെതിരെ
എന്റെ കോപംകാട്ടാൻ ഞാനവരെ ഉപയോ
ഗിക്കും. എനിക്കെത്രമാത്രം മന:പ്രയാസമുണ്ടെ
ന്നു കാണിക്കാൻ ഞാനവരെ ഉപയോഗിക്കും.
രാജ്യം മുഴുവനും തകർക്കപ്പെടും! **9**അനന്തരം,
ഞാൻ അന്യരാജ്യങ്ങളിലെ ജനങ്ങളെ വ്യക്ത
മായി സംസാരിക്കാറാക്കുകയും അവർക്ക്
യഹോവയെ വിളിക്കാൻ കഴിയുകയും ചെയ്യും.
അവർ യഹോവയുടെ നാമം വാഴ്ത്തുകയും
ചെയ്യും. അവരെല്ലാം ഒരുമിച്ച് തോളോടുതോൾ
ചേർന്ന് ഒരൊറ്റ ജനതയെപ്പോലെ എന്നെ
ആരാധിക്കും. **10**എത്യോപ്യയിലെ നദിയുടെ
മറുകരയിൽനിന്നും ജനങ്ങളെത്തും. എന്റെ
ചിതറിയജനത എന്നിലേക്കു വരും. എന്റെ
ആരാധകർ എനിക്കുള്ള കാഴ്ചദ്രവ്യങ്ങളുമായി
എത്തും.
**11**“അനന്തരം, യെരൂശലേമേ, നിന്റെജനത
എനിക്കെതിരെ ചെയ്യുന്ന പാപങ്ങൾക്ക് നിന്നെ
ഞാൻ ഇനി ലജ്ജിപ്പിക്കുകയില്ല. എന്തുകൊ
ണ്ടെന്നാൽ ആ ദുഷ്ടരെ മുഴുവനും ഞാൻ യെരൂ
ശലേമിൽനിന്നും നീക്കം ചെയ്യും. ആ അഹങ്കാരി
കളെ മുഴുവനും ഞാനവിടെനിന്നും കൊണ്ടു
പോകും. ആ അഹങ്കാരികളിലൊരുവൻ പോ
ലും എന്റെ വിശുദ്ധപർവ്വതത്തിലുണ്ടായിരി
ക്കില്ല. **12**ശാന്തരും വിനയവാന്മാരുമായവരെ
മാത്രമേ എന്റെ നഗരത്തിൽ (യെരൂശലേം)
പാർക്കാൻ ഞാനനുവദിക്കൂ. യഹോവയുടെ
നാമത്തെ അവർ വിശ്വസിക്കും. **13**യിസ്രായേ
ലിൽ അവശേഷിക്കുന്നവർ തിന്മകൾ ചെയ്യില്ല.
അവർ നുണ പറയില്ല. നുണ പറഞ്ഞ് ആളുക
ളെ വഞ്ചിക്കാൻ അവർ ശ്രമിക്കില്ല. ഭക്ഷണം
കഴിച്ചു കിടക്കുന്ന ആടുകളെപ്പോലെ സമാധാ
നത്തിലായിരിക്കും അവർ. ആരും അവരെ ഉപദ്ര
വിക്കുകയില്ല.”

### സന്തോഷഗാനം

**14**യെരൂശലേമേ, പാടി ആഹ്ലാദിക്കൂ! യിസ്രാ
യേലേ, ആഹ്ലാദകൂജനം മുഴക്കൂ! യെരൂശലേമേ,
സന്തോഷിച്ച് ആനന്ദിക്കൂ!
**15**എന്തുകൊണ്ടെന്നാൽ, യഹോവ നിങ്ങൾക്കു
ള്ള ശിക്ഷ അവസാനിപ്പിച്ചു. നിങ്ങളുടെ ശത്രു
ക്കളുടെ ശക്തിഗോപുരങ്ങൾ അവൻ തകർത്തു!
യിസ്രായേലിന്റെരാജാവായ യഹോവ നിങ്ങ
ളോടൊപ്പമുണ്ട്. സംഭവിക്കുന്ന ഏത് അനിഷ്ട
കാര്യങ്ങളെക്കുറിച്ചും നിങ്ങൾ വിഷമിക്കേണ്ട
തില്ല.
**16**ആ സമയം യെരൂശലേമിനോടു പറയും,
“കരുത്തോടെ, ഭയപ്പെടാതിരിക്കുക!
**17**നിങ്ങളുടെ ദൈവമായ യഹോവ നിങ്ങളോ
ടൊപ്പമുണ്ട്. കരുത്തനായ ഒരു പടയാളിയെ
പ്പോലെയാണവൻ. അവൻ നിങ്ങളെ രക്ഷിക്കും.
താൻ എത്രമാത്രം നിങ്ങളെ സ്നേഹിക്കുന്നുവെ
ന്നു അവൻ കാട്ടിത്തരും. നിങ്ങളോട് അവന്
എത്രമാത്രം പ്രസാദമുണ്ടെന്നവൻ കാട്ടിത്തരും.
നിങ്ങളെച്ചൊല്ലി, ഒരു വിരുന്നിലെ ഒരാളെ

**18**പോലെ അവൻ ആനന്ദിച്ചു ചിരിക്കും.”
യഹോവ പറഞ്ഞു, “നിങ്ങളുടെ അപമാനം
ഞാനില്ലാതാക്കും. അവർ നിങ്ങളെ ഉപദ്രവിക്കു
ന്നത് ഞാനവസാനിപ്പിക്കും.
**19**ആ സമയം നിങ്ങളെ ഉപദ്രവിക്കുന്നവരെ
ഞാൻ ശിക്ഷിക്കും. മുറിവേറ്റ എന്റെ ജനതയെ
ഞാൻ രക്ഷിക്കും. ഓടിച്ചു വിടപ്പെട്ടവരെ ഞാൻ
തിരികെകൊണ്ടുവരും. അവരെ ഞാൻ പ്രസി
ദ്ധരാക്കും. എല്ലായിടവുമുള്ളവർ അവരെ സ്തു
തിക്കും.
**20**ആ സമയം, നിങ്ങളെ ഞാൻ തിരികെകൊ
ണ്ടുവരും. നിങ്ങളെ ഞാൻ ഒരുമിച്ച് തിരികെ
കൊണ്ടുവരും. നിങ്ങളെ ഞാൻ പ്രസിദ്ധരാക്കും.
എല്ലായിടവുമുള്ളവർ നിങ്ങളെ സ്തുതിക്കും.
തടവുകാരെ നിങ്ങളുടെ സ്വന്തം കൺമുമ്പിൽ
കൊണ്ടുവരുമ്പോൾ അതു സംഭവിക്കും!” യഹോ
വയാണതു പറഞ്ഞത്.

# ഹഗ്ഗായി

### ആലയം പണിയാൻ സമയമായിരിക്കുന്നു

1 ദാര്യാവേശ് പാർസിയുടെ രാജാവായതി
ൻെറ രണ്ടാം വർഷത്തിലെ ആറാം മാസം
ഒന്നാം തീയതി ഹഗ്ഗായിക്ക് യഹോവയിൽ
നിന്നൊരു സന്ദേശം ലഭിച്ചു. ശെയൽ തീയേലി
ൻെറ പുത്രനായ സെരുബ്ബാബേൽ, യെഹോ
സാദാക്കിൻെറ പുത്രനായ യോശുവാ എന്നിവ
ർക്കായുള്ളതായിരുന്നു ആ സന്ദേശം. സെരൂബ്ബാ
ബേൽ യെഹൂദയിലെരാജ്യാധികാരിയും യോ
ശുവാ മഹാപുരോഹിതനുമായിരുന്നു. സന്ദേ
ശം ഇതായിരുന്നു. 2സർവ്വശക്തനായ യഹോവ
യിങ്ങനെ പറയുന്നു: “യഹോവയുടെ ആലയം
പണിയാൻ സമയമായിട്ടില്ലെന്ന് ആളുകൾ പറ
യുന്നു.”
3ഹഗ്ഗായിക്ക് യഹോവയിൽനിന്നു രണ്ടാമ
തൊരു സന്ദേശംകൂടി ലഭിച്ചു. ആ സന്ദേശമെ
ന്തെന്ന് ഹഗ്ഗായി പറഞ്ഞു: 4“നല്ല വസതിക
ളിൽ നിങ്ങൾക്കിപ്പോൾ കഴിയാമെന്ന് നിങ്ങൾ
കരുതുന്നു. ഭിത്തിയിൽ തടിപ്പലകകൾ പിടി
പ്പിച്ച നല്ലവീടുകളിൽ നിങ്ങൾ താമസിക്കുന്നു.
എന്നാൽ യഹോവയുടെ വസതി ഇപ്പോഴും
അവശിഷ്ടങ്ങളിലാകുന്നു! 5ഇപ്പോൾ, സർവ്വശ
ക്തനായ യഹോവ പറയുന്നു, ‘നിൻെറ മാർഗ്ഗ
ങ്ങളെപ്പറ്റി ആലോചിക്കൂ. എന്താണു സംഭവി
ക്കുന്നതെന്നാലോചിക്കൂ! 6നിങ്ങൾ അധികം
വിത്തു വിതച്ചെങ്കിലും കുറച്ചു വിളവേ ലഭിച്ചു
ള്ളൂ. നിങ്ങൾക്കു ഭക്ഷിക്കാൻ കുറച്ചാഹാരമേ
യുള്ളൂ, നിറച്ചു കഴിക്കാനില്ല. കുടിക്കാൻ കുറച്ചു
മാത്രമേയുള്ളൂ, നിറയുന്നില്ല. കുറച്ചുവസ്ത്രമേ
നിങ്ങൾക്കുള്ളൂ, തണുപ്പകറ്റാൻ മതിയായതില്ല.
കുറച്ചു പണം മാത്രം നിങ്ങൾ നേടുന്നു. അതെ
ങ്ങനെ ചിലവാകുന്നെന്ന് നിങ്ങളറിയുന്നില്ല.
നിങ്ങളുടെ കീശയിലൊരു ഓട്ടയുള്ളതുപോലെ
യാണത്!’”
7സർവ്വശക്തനായ യഹോവ പറയുന്നു,
“നിങ്ങളെന്താണു ചെയ്യുന്നതെന്നാലോചിക്കൂ!
8മലകളിൽചെന്നു മരം കൊണ്ടുവരിക. എന്നിട്ട്
ആലയം പണിയുക. അപ്പോൾ ഞാൻ സന്തു
ഷ്ടനാകുകയും ഞാൻ മഹത്വവത്കരിക്കപ്പെടു
കയും ചെയ്യും.” യഹോവ ഇക്കാര്യങ്ങൾ പറ
ഞ്ഞു. 9സർവ്വശക്തനായ യഹോവ പറയുന്നു,
“നിങ്ങൾ നല്ലവിളവു പ്രതീക്ഷിക്കുന്നു.
എന്നാൽ വിളകൊയ്യാനെത്തുമ്പോൾ അല്പം
ധാന്യമേയുള്ളൂ. അതിനാൽ ആ ധാന്യം നിങ്ങൾ
വീട്ടിൽ കൊണ്ടുപോകുന്നു. അപ്പോൾ ഞാനൊ
രു കാറ്റിനെ അയച്ച് അതു പറത്തിക്കളയുന്നു!
എന്തുകൊണ്ടാണിതൊക്കെ സംഭവിക്കുന്നതെ
ന്നോ? നിങ്ങളിലോരോരുത്തരും അവനവൻെറ
വീടു നോക്കുമ്പോൾ എൻെറ വസതി ഇപ്പോഴും
അവശിഷ്ടങ്ങളിലാകുന്നു.
10അതിനാലാണ് ആകാശം മഞ്ഞിനെ തട
ഞ്ഞു വച്ചിരിക്കുന്നത്. ഭൂമി അതിൻെറ വിള
വിനെ തടഞ്ഞുവച്ചിരിക്കുന്നതും അതു കൊണ്ടു
തന്നെ.”
11യഹോവ പറയുന്നു, “ദേശവും മലകളും
വരണ്ടുപോകട്ടെയെന്നു ഞാൻ കല്പന നൽകി.
ധാന്യങ്ങൾ, പുതുവീഞ്ഞ്, ഒലിവെണ്ണ, പിന്നെ
ഭൂമിയിലുണ്ടാകുന്നതെല്ലാം നശിപ്പിക്കപ്പെടും!
എല്ലാ മനുഷ്യമൃഗാദികളും ക്ഷീണിക്കും. മനുഷ്യ
രുടെ എല്ലാ കഠിനാദ്ധ്വാനവും വൃഥാവിലാകും.”

### പുതിയ ആലയത്തിൻെറ നിർമ്മാണമാരംഭിക്കുന്നു

12ശെയൽതീയേലിൻെറ പുത്രനായ സെരു
ബ്ബാബേലിനോടും മഹാപുരോഹിതനും യെ
ഹോസാദാക്കിൻെറ പുത്രനുമായ യോശുവ
യോടും സംസാരിക്കാൻ യഹോവയായ ദൈവം
ഹഗ്ഗായിയെ അയച്ചു. അതിനാലവർ തങ്ങ
ളുടെ ദൈവമായ യഹോവയുടെ ശബ്ദവും
പ്രവാചകനായ ഹഗ്ഗായിയുടെ വാക്കുകളും
ശ്രവിച്ചു. ജനങ്ങൾ തങ്ങളുടെ ദൈവമായ
യഹോവയിൽ ഉള്ള തങ്ങളുടെ ഭയാദരവുകൾ
കാട്ടുകയും ചെയ്തു.
13ജനങ്ങളോട് ഈ സന്ദേശമറിയിക്കാൻ
യഹോവയായ ദൈവം അയച്ച ദൂതനായിരുന്നു
ഹഗ്ഗായി: യഹോവ പറയുന്നു, “ഞാൻ നിങ്ങ
ളോടൊത്തുണ്ട്!”
14-15അങ്ങനെ യഹോവയായ ദൈവം ജന
ങ്ങളെ ആലയം പണിയുന്നതിൽ ഉത്സുകരാക്കി.
ശെയൽതീയേലിൻെറ പുത്രനായ സെരുബ്ബാ
ബേലായിരുന്നു യെഹൂദയിലെ അധികാരി.
യഹോവ അദ്ദേഹത്തെ ഉത്സുകനാക്കി! യെഹോ
സാദാക്കിൻെറപുത്രനായ യോശുവാ ആയിരു
ന്നു മഹാപുരോഹിതൻ. യഹോവ അയാളെയും
ഉത്സുകനാക്കി! എല്ലാ ജനങ്ങളെയും യഹോവ
ആലയനിർമ്മാണത്തിന് ഉത്സുകരാക്കി. അങ്ങ
നെ അവർ തങ്ങളുടെ ദൈവത്തിൻെറ, സർവ്വശ
ക്തനായ യഹോവയുടെ ആലയനിർമ്മാണം
ആരംഭിച്ചു. ദാര്യാവേശ് പാർസിയിലെ രാജാ
വായതിൻെറ രണ്ടാംവർഷത്തിൻെറ ആറാം
മാസം ഇരുപത്തിനാലാം തീയതിയാണ് അവർ
ആ ജോലി തുടങ്ങിയത്.

### യഹോവ ജനങ്ങളെ പ്രോത്സാഹിപ്പിക്കുന്നു

2 ഏഴാം മാസത്തിൻെറ ഇരുപത്തൊന്നാം
തീയതി യഹോവയിൽനിന്ന് ഈ സന്ദേശം
ഹഗ്ഗായിക്കു ലഭിച്ചു. 2യെഹൂദയിലെ അധികാ
രിയായ ശെയൽതീയേലിൻെറ പുത്രനുമായ
സെരുബ്ബാബേലിനോടും മഹാപുരോഹിതനും
യെഹോസാദാക്കിൻെറ പുത്രനുമായ യോശുവ
യോടും എല്ലാ ജനങ്ങളോടും സംസാരിക്കുക.
3ഇക്കാര്യങ്ങൾ പറയുക. 3“നിങ്ങളിലെത്രപേർ
ഈ ആലയത്തെനോക്കി നശിപ്പിക്കപ്പെട്ട
മനോഹരമായ ആലയവുമായി താരതമ്യം
ചെയ്യുന്നുണ്ട്? നിങ്ങളെന്താണു കരുതുന്നത്?
ആദ്യത്തെ ആലയവുമായി താരതമ്യപ്പെടുത്തു
മ്പോൾ ഈ ആലയം ഒന്നുമല്ലെന്നാണോ?
4എന്നാൽ സെരുബ്ബാബേലേ, യഹോവ പറയു

ന്നു, 'നിരുത്സാഹിതനാകാതിരിക്കുക!' യെഹോ
സാദാക്കിന്റെ പുത്രനും മഹാപുരോഹിതനു
മായ യോശുവയേ, 'നിരുത്സാഹപ്പെടരുത്!' ഈ
രാജ്യത്തെ മുഴുവൻ ജനങ്ങളേ, യഹോവ പറയു
ന്നു, 'നിരുത്സാഹപ്പെടരുത്! ജോലി തുടരുക.
എന്തെന്നാൽ, ഞാൻ നിങ്ങളോടൊപ്പമുണ്ട്!'
സർവ്വശക്തനായ യഹോവയാണിതു പറയു
ന്നത്!"

**5**യഹോവ പറയുന്നു, "നിങ്ങൾ ഈജിപ്തു
വിട്ടപ്പോൾ നിങ്ങളുമായി ഞാനൊരു കരാറു
ണ്ടാക്കി. ഞാനെന്റെ വാഗ്ദാനം പാലിക്കുകയും
ചെയ്തു! എന്റെ ആത്മാവ് നിങ്ങളുടെ ഇടയി
ലുണ്ട്. അതുകൊണ്ട് ഭയപ്പെടേണ്ടതില്ല! **6**എന്തു
കൊണ്ടെന്നാൽ, സർവ്വശക്തനായ യഹോവ
യാണ് ഇക്കാര്യങ്ങൾ പറയുന്നത്! അല്പകാല
ത്തിനുള്ളിൽ ഒരിക്കൽക്കൂടി ഞാനെല്ലാം തകിടം
മറിക്കും! ഭൂമിയെയും ആകാശത്തെയുംവരെ
ഞാൻ വിറപ്പിക്കും! സമുദ്രത്തെയും മരുഭൂമിയെ
യും ഞാൻ വിറപ്പിക്കും! **7**രാഷ്ട്രങ്ങളെ ഞാൻ
വിറപ്പിക്കുകയും എല്ലാ രാഷ്ട്രങ്ങളിലെയും
സമ്പത്തുമായി അവർ നിങ്ങളുടെയടുത്തേക്കു
വരികയും ചെയ്യും. അപ്പോൾ ഈ ആലയ
ത്തിൽ ഞാൻ തേജസ്സു നിറയ്ക്കും. സർവ്വശക്ത
നായ യഹോവയാണിതു പറയുന്നത്. **8**അവ
രുടെ വെള്ളി മുഴുവനും എനിക്കുള്ളതാകുന്നു!
സ്വർണ്ണവും മുഴുവനും എന്റേതാകുന്നു. സർവ്വ
ശക്തനായ യഹോവയാണിക്കാര്യങ്ങൾ പറയു
ന്നത്. **9**ഒടുവിലത്തെ ഈ ആലയം മുമ്പത്തേതി
നെക്കാൾ മനോഹരമായിരിക്കും! അതിന് വളരെ
മഹത്വം ലഭിക്കും. ഞാൻ ഈ സ്ഥലത്ത് സമാ
ധാനം കൊണ്ടുവരികയും ചെയ്യും! സർവ്വശക്ത
നായ യഹോവയാണിക്കാര്യങ്ങൾ പറയുന്ന
തെന്ന് ഓർമ്മിക്കുക!"

## പണി ആരംഭിച്ചിരിക്കുന്നു- അനുഗ്രഹങ്ങൾ വരും

**10**പാർസിയിലെ ദാര്യാവേശുരാജാവിന്റെ
രണ്ടാം ഭരണവർഷത്തിലെ ഒൻപതാംമാസം
ഇരുപത്തിനാലാം ദിവസം പ്രവാചകനായ
ഹഗ്ഗായിക്ക് യഹോവയിൽനിന്നുള്ള ഈ സന്ദേ
ശം ലഭിച്ചു: **11**ഇക്കാര്യങ്ങളെപ്പറ്റിയുള്ള നിയമ
ങ്ങളെന്താണെന്ന് പുരോഹിതരോടു ചോദി
ക്കാൻ സർവ്വശക്തനായ യഹോവ നിങ്ങളോടു
കല്പിക്കുന്നു. **12**"ഒരുവൻ തന്റെ വസ്ത്രങ്ങളുടെ
മടക്കിൽ കുറച്ചു മാംസം കൊണ്ടുപോകുന്നു
വെന്നിരിക്കട്ടെ. ഒരു ബലിയുടെ ഭാഗമായതി
നാൽ ആ മാംസം വിശുദ്ധവുമാണ്. ആ വസ്ത്രം
ഏതെങ്കിലും അപ്പത്തിലോ പാകംചെയ്ത ഭക്ഷ
ണത്തിലോ വീഞ്ഞിലോ തൈലത്തിലോ മറ്റേ
തെങ്കിലും ആഹാരത്തിലോ സ്പർശിച്ചാലെ
ന്താവും ഫലം. വസ്ത്രം സ്പർശിക്കുന്ന വസ്തു
വിശുദ്ധമാകുമോ?"

പുരോഹിതന്മാർ മറുപടി പറഞ്ഞു, "ഇല്ല"

**13**അപ്പോൾ ഹഗ്ഗായി ചോദിച്ചു, "ഒരുവൻ
ഒരു മൃതദേഹത്തെ തൊട്ടാൽ അയാൾ അശുദ്ധ
നാകുമല്ലോ. ഇനി അയാൾ മറ്റേതെങ്കിലും വസ്തു
വിൽ തൊട്ടാൽ അതും അശുദ്ധമാകുമോ?"

പുരോഹിതന്മാർ മറുപടി പറഞ്ഞു, "ഉവ്വ്,
ആ സാധനവും അശുദ്ധമാകും."

**14**അപ്പോൾ ഹഗ്ഗായി പറഞ്ഞു, "യഹോവ
യായ ദൈവമിങ്ങനെ പറയുന്നു, 'ഈ രാജ്യത്തി
ലെ ജനങ്ങളെ സംബന്ധിച്ചും അതു ശരിയാണ്!
അവർ എനിക്കു മുമ്പാകെ നിർമ്മലരും വിശുദ്ധ
രും അല്ല. അതിനാൽ അവരുടെ കൈകൾ
കൊണ്ടു സ്പർശിക്കുന്നതെന്തും അശുദ്ധമായി
ത്തീരും! യാഗപീഠത്തിൽ അവർ എന്തർപ്പിച്ചാ
ലും അവ അശുദ്ധമാകും. **15**ഇന്നോളം സംഭവിച്ച
കാര്യങ്ങളെപ്പറ്റി ചിന്തിക്കുക. യഹോവയുടെ
ആലയംപണി ആരംഭിക്കുന്നതിനു മുമ്പുണ്ടായി
രുന്ന കാലത്തെപ്പറ്റി ചിന്തിക്കുക. **16**ഇരുപതള
വുധാന്യം ആവശ്യമുണ്ടെങ്കിലും പത്തളവേ
കൂമ്പാരത്തിൽ ഉള്ളൂ. അമ്പതുഭരണി വീഞ്ഞു
വേണ്ടിടത്ത് ഇരുപതുഭരണി മാത്രം! **17**എന്തു
കൊണ്ടെന്നാൽ ഞാൻ നിങ്ങളെ ശിക്ഷിച്ചു.
ഞാനയച്ച രോഗങ്ങൾ നിങ്ങളുടെ സസ്യങ്ങളെ
നശിപ്പിച്ചു. നിങ്ങളുടെ കൈകൾ നിർമ്മിച്ച
സാധനങ്ങളെ നശിപ്പിക്കാൻ ഞാൻ ആലിപ്പഴം
അയച്ചു. ഞാനിതൊക്കെ ചെയ്തിട്ടും നിങ്ങൾ
എന്നിലേക്കു വന്നില്ല.' യഹോവയാണ് ഇതൊ
ക്കെ പറഞ്ഞത്."

**18**യഹോവ പറഞ്ഞു, "ഒൻപതാം മാസത്തി
ന്റെ ഇതുപത്തിനാലാം ദിവസമാണിന്ന്.
യഹോവയുടെ ആലയത്തിന് അടിത്തറയി
ടുന്ന പണി നിങ്ങൾ പൂർത്തീകരിച്ചിരിക്കുന്നു.
അതിനാലിനി ഇന്നു മുതൽ എന്തൊക്കെയാണു
സംഭവിക്കുന്നതെന്നു കണ്ടുകൊള്ളുക! **19**പത്താ
യത്തിൽ അല്പമെങ്കിലും ധാന്യം അവശേഷിക്കു
ന്നുണ്ടോ? മുന്തിരിവള്ളികളും അത്തിമരങ്ങളും
മാതളനാരങ്ങകളും ഒലീവുമരങ്ങളും നോക്കുക.
അവ പഴങ്ങളുണ്ടാക്കുന്നുണ്ടോ? ഇല്ല! എന്നാൽ
ഇന്നുമുതൽ ഞാൻ നിങ്ങളെ അനുഗ്രഹിക്കും!"

**20**ആ മാസം ഇരുപത്തിനാലാം തീയതി
മറ്റൊരു സന്ദേശംകൂടി യഹോവയിൽനിന്നു
ഹഗ്ഗായിക്കു ലഭിച്ചു. ഇതായിരുന്നു സന്ദേശം:
**21**"യെഹൂദയിലെ അധികാരിയായ സെരുബ്ബാ
ബേലിന്റെയടുത്തേക്കു പോവുക. ഭൂമിയെയും
സ്വർഗ്ഗത്തെയും ഞാൻ വിറപ്പിക്കുമെന്ന് അവ
നോടു പറയുക. **22**അനവധി രാജാക്കന്മാരെയും
സിംഹാസനങ്ങളെയും ഞാൻ തകിടം മറിക്കും.
മറ്റു ജനതകളുടെ രാജ്യങ്ങളുടെ ശക്തി ഞാൻ
തകർക്കും. അവരുടെ തേരുകളെയും തേരാളിക
ളെയും ഞാൻ തകർക്കും. അവരുടെ പോർക്കു
തിരകളെയും കുതിരപ്പടയാളികളെയും ഞാൻ
പരാജയപ്പെടുത്തും. ആ സൈന്യം പരസ്പരം
സ്നേഹിതരാണെങ്കിലും അവർ പരസ്പരം
പോരടിക്കുകയും വാളെടുത്ത് പരസ്പരം കൊ
ല്ലുകയും ചെയ്യും. **23**സർവ്വശക്തനായ യഹോവ
യാണിതൊക്കെ പറയുന്നത്. ശെയൽതീയേലി
ന്റെപുത്രനായ സെരുബ്ബാബേലേ, നീ എന്റെ
ദാസനാകുന്നു. നിന്നെ ഞാൻ തെരഞ്ഞെടുത്തി
രിക്കുന്നു. അന്നു നിന്നെ ഞാനെന്റെ അട
യാളമോതിരം പോലെയാക്കും. ഞാനിതെല്ലാം
ചെയ്തുവെന്നതിനു തെളിവായിരിക്കും നീ!"
സർവ്വശക്തനായ യഹോവയാണ് ഇക്കാര്യ
ങ്ങൾ പറഞ്ഞത്.

# സെഖര്യാവ്

### തൻെറ ജനത തിരിച്ചു വരണമെന്ന് യഹോവയാഗ്രഹിക്കുന്നു

1 പ്രവാചകനായ ഇദ്ദോവിൻെറ പുത്രനായ
ബെരെഖ്യാവിൻെറ പുത്രനായ സെഖര്യാ
വിന് യഹോവയിൽ നിന്നൊരു സന്ദേശം ലഭി
ച്ചു. അത് ദാര്യാവേശ് പാർസിയിലെ രാജാവാ
യതിൻെറ രണ്ടാം വർഷം എട്ടാം മാസത്തിലായി
രുന്നു. ഇതായിരുന്നു സന്ദേശം:
2നിൻെറ പൂർവ്വികരോട് യഹോവ വളരെ
കോപിച്ചു. 3അതിനാൽ ജനങ്ങളോടു നീ ഇങ്ങ
നെ പറയണമെന്ന് യഹോവ പറയുന്നു,
“എന്നിലേക്കു തിരിച്ചുവരിക, ഞാൻ നിങ്ങളി
ലേക്കും തിരിച്ചു വരും.” സർവ്വശക്തനായ
യഹോവയാണ് ഇതെല്ലാം പറയുന്നത്. 4യഹോ
വ പറഞ്ഞു, “നിങ്ങളുടെ പൂർവ്വികരെപ്പോലെ
യാകരുത്. മുൻകാലത്ത് പ്രവാചകർ അവരോടു
സംസാരിച്ചു. അവർ പറഞ്ഞു, ‘നിങ്ങൾ തെറ്റാ
യ ജീവിതരീതി വെടിയണമെന്ന് സർവ്വശക്ത
നായ യഹോവ നിങ്ങളോടാവശ്യപ്പെടുന്നു!’
എന്നാൽ നിങ്ങളുടെ പൂർവ്വികർ എന്നെ ചെവി
ക്കൊണ്ടില്ല.” യഹോവയാണ് ഇതൊക്കെ പറ
ഞ്ഞത്.
5ദൈവം പറഞ്ഞു, “നിങ്ങളുടെ പൂർവ്വിക
ന്മാർ പോയ്ക്കഴിഞ്ഞു. ആ പ്രവാചകർ എന്നേ
ക്കും ജീവിച്ചിരിക്കുന്നില്ല. 6പ്രവാചകർ എൻെറ
സേവകന്മാരായിരുന്നു. എൻെറ കല്പനകളെയും
ഉപദേശങ്ങളെയും പറ്റി നിങ്ങളോടും നിങ്ങ
ളുടെ പൂർവ്വികരോടും സംസാരിക്കാൻ ഞാൻ
അവരെ ഉപയോഗിച്ചു. ഒടുവിൽ നിങ്ങളുടെ
പൂർവ്വികർ അവരുടെ പാഠം പഠിച്ചു. അവർ
പറഞ്ഞു, ‘താൻ ചെയ്യുമെന്നു യഹോവ പറ
ഞ്ഞിട്ടുള്ള കാര്യങ്ങൾ സർവ്വശക്തനായ യഹോ
വ ചെയ്തിട്ടുണ്ട്. ഞങ്ങളുടെ തെറ്റായജീവിത
രീതിക്കും ദുഷ്പ്രവൃത്തികൾക്കും അവൻ ഞങ്ങ
ളെ ശിക്ഷിച്ചു.’ അങ്ങനെ അവർ ദൈവത്തിങ്ക
ലേക്കു തിരിച്ചുവന്നു.”

### നാലുകുതിരകൾ

7പാർസിയിലെരാജാവായ ദാര്യാവേശി
ൻെറ രണ്ടാംഭരണവർഷത്തിൻെറ പതിനൊ
ന്നാം മാസത്തിലെ ഇരുപത്തിനാലാം തീയതി
പ്രവാചകനായ ഇദ്ദോവിൻെറ പുത്രനായ ബെ
രെഖ്യാവിൻെറ പുത്രനായ സെഖര്യാവിനു
യഹോവയിൽനിന്നും മറ്റൊരു സന്ദേശംകൂടി
ലഭിച്ചു. ഇതായിരുന്നു സന്ദേശം:
8രാത്രിയിൽ, ചുവന്ന കുതിരപ്പുറത്തുപോകു
ന്ന ഒരാളെ ഞാൻ കണ്ടു. അയാൾ താഴ്വരയിൽ
കൊഴുന്തുപൊന്തക്കിടയിൽ നിൽക്കുകയായിരു
ന്നു. അയാൾക്കു പിന്നിലായി ചുവന്നതും തവി
ട്ടുനിറമുള്ളതും വെളുത്തതുമായ കുതിരകളുണ്ടാ
യിരുന്നു. 9ഞാൻ പറഞ്ഞു, “പ്രഭോ, എന്തിനാ
ണ് ഈ കുതിരകൾ?” അപ്പോൾ എന്നോടു
സംസാരിച്ചുകൊണ്ടിരുന്ന ദൂതൻ പറഞ്ഞു,
“ഈ കുതിരകളെന്തിനാണെന്നു ഞാൻ നിനക്കു
കാട്ടിത്തരാം.”
10അപ്പോൾ കൊഴുന്തുപൊന്തക്കിടയിൽ നിൽ
ക്കുന്നവൻ പറഞ്ഞു, “ലോകത്തിൽ അലഞ്ഞു
തിരിയുന്നതിന് യഹോവ അയച്ചതാണ് ആ
കുതിരകളെ.”
11“അപ്പോൾ കൊഴുന്തുപൊന്തക്കിടയിൽ
നിൽക്കുകയായിരുന്ന യഹോവയുടെ ദൂത
നോടു കുതിരകൾ സംസാരിച്ചു. അവർ പറ
ഞ്ഞു, “ഞങ്ങൾ ഭൂമിയിൽ അവിടെയും ഇവിടെ
യും സഞ്ചരിച്ചു, എല്ലാം ശാന്തമാകുന്നു.”
12അപ്പോൾ യഹോവയുടെ ദൂതൻ പറഞ്ഞു,
“യഹോവേ, യെരൂശലേമിനെയും യെഹൂദയു
ടെ നഗരങ്ങളെയും നീ ആശ്വസിപ്പിച്ചിട്ട് എത്ര
നാളായി? എഴുപതു കൊല്ലത്തോളം ഈ നഗര
ങ്ങളുടെ നേർക്ക് നീ കോപം പ്രകടിപ്പിച്ചു.”
13എന്നോടു സംസാരിച്ച ദൂതനോട് യഹോവ
യപ്പോൾ മറുപടി പറഞ്ഞു. നന്മ നിറഞ്ഞ
ആശ്വാസവാക്കുകളാണ് യഹോവ പറഞ്ഞത്.
14അനന്തരം ജനങ്ങളോടു പറയാൻ ഇക്കാര്യ
ങ്ങൾ ദൂതൻ എന്നോടു പറഞ്ഞു:
സർവ്വശക്തനായ യഹോവ പറയുന്നു,
“യെരൂശലേമിനോടും സീയോനോടും എനിക്കു
ശക്തമായ സ്നേഹമാണുള്ളത്.
15വളരെ സുരക്ഷിതരായി കഴിയുന്ന രാഷ്ട്ര
ങ്ങളോട് എനിക്കു കടുത്ത കോപമാണ്. അവ
രോട് എനിക്കല്പം കോപമേ ഉണ്ടായിരുന്നുള്ളൂ.
എൻെറ ജനതയെ ശിക്ഷിക്കുന്നതിന് ഞാന
വരെ ഉപയോഗിച്ചു. എന്നാൽ ആ ജനത
വലിയ അനർത്ഥമാണുണ്ടാക്കിയത്.”
16അതിനാൽ യഹോവ പറയുന്നു, “ഞാൻ
യെരൂശലേമിലേക്കു മടങ്ങിവന്ന് അവളെ ആശ്വ
സിപ്പിക്കും.” സർവ്വശക്തനായ യഹോവ പറ
യുന്നു, “യെരൂശലേം പുനർനിർമ്മിക്കപ്പെടും.
അവിടെ എൻെറ ഭവനം നിർമ്മിക്കപ്പെടു കയും
ചെയ്യും.”
17ദൂതൻ പറഞ്ഞു, “ജനങ്ങളോട് ഇത്രയുംകൂടി
പറയുക, സർവ്വശക്തനായ യഹോവ പറയു
ന്നു, ‘എൻെറ പട്ടണങ്ങൾ വീണ്ടും ധനികമായി
ത്തീരും. സീയോനെ ഞാൻ ആശ്വസിപ്പിക്കും.
യെരൂശലേമിനെ ഞാനെൻെറ വിശേഷനഗര
മായിവീണ്ടും തെരഞ്ഞെടുക്കും.’”

### നാലുകൊമ്പുകളും നാലു പണിക്കാരും

18അപ്പോൾ ഞാൻ തലയുയർത്തി നോക്കുക
യും നാലു കൊമ്പുകൾ കാണുകയും ചെയ്തു.
19അപ്പോൾ എന്നോടു സംസാരിച്ചുകൊണ്ടി
രിക്കുകയായിരുന്ന ദൂതനോടു ഞാൻ ചോദിച്ചു,
“ഈ കൊമ്പുകൾകൊണ്ട് എന്താണർത്ഥമാക്കു
ന്നത്?”
അവൻ പറഞ്ഞു, “യിസ്രായേൽ, യെഹൂദാ,
യെരൂശലേം, എന്നിവിടങ്ങളിലെ ജനങ്ങളെ
വിദേശരാജ്യങ്ങളിലേക്കോടിച്ച ഓടിച്ചകൊമ്പു
കളാണിവ.”
20അനന്തരം യഹോവ നാലുജോലിക്കാരെ
എനിക്കു കാട്ടിത്തന്നു. 21ഞാൻ അവനോടു ചോ

ദിച്ചു, "എന്തുചെയ്യാനാണ് ഈ നാലു ജോലിക്കാരും വരുന്നത്?"

അവൻ പറഞ്ഞു, "കൊമ്പുകളെ പേടിപ്പിച്ച് ദൂരെയെറിയാനാണവർ വരുന്നത്. ആ കൊമ്പുകളാണ് യെഹൂദയിലെജനങ്ങളെ വിദേശങ്ങളിലേക്ക് "ഓടിച്ചത്." ആ കൊമ്പുകൾ ആരോടും ഒരു കരുണയും കാട്ടിയില്ല. യെഹൂദക്കാരെ ആക്രമിക്കുകയും അവരെ വിദേശരാജ്യങ്ങളിലേക്ക് ഓടിക്കുകയും ചെയ്ത നാലുരാഷ്ട്രങ്ങളെയാണ് ആ കൊമ്പുകൾ പ്രതിനിധീകരിക്കുന്നത്."

## യെരൂശലേമിനെ അളക്കുന്നു

2 അനന്തരം ഞാൻ തലയുയർത്തി നോക്കി
യപ്പോൾ ഒരളവുചരടും പിടിച്ചുനിൽക്കുന്ന
ഒരാളെ കണ്ടു. 2അയാളോടു ഞാൻ ചോദിച്ചു
"നീ എവിടേയ്ക്കാണു പോകുന്നത്?"

അയാൾ എന്നോടു പറഞ്ഞു, "യെരൂശലേമിന് എത്രമാത്രം നീളവും വീതിയുമുണ്ടെന്നറിയാൻ അതിനെ അളക്കാൻ പോകുകയാണു ഞാൻ."

3അപ്പോൾ, എന്നോടു സംസാരിച്ചുകൊണ്ടി
രിക്കുകയായിരുന്ന ദൂതൻ അവിടെനിന്നും
പോയി. അവനോടു സംസാരിക്കാൻ മറ്റൊരു
ദൂതനും പുറത്തേക്കിറങ്ങി. 4അവൻ ആദ്യത്തെ
ദൂതനോടു പറഞ്ഞു, "യെരൂശലേം അളക്കാനാകുന്നതിലും വലുതായിരിക്കും എന്ന് ആ ചെറുപ്പക്കാരനോട് ഓടിച്ചെന്നു പറയുക. അവനോട് ഇങ്ങനെ പറയുക:

'ചുവരുകളില്ലാത്തൊരു നഗരമായിരിക്കും യെരൂശലേം. എന്തുകൊണ്ടെന്നാൽ, ഒട്ടനവധി മനുഷ്യമൃഗാദികൾ അതിലുണ്ടാകും.'

5യഹോവ പറയുന്നു, 'അവളെ സംരക്ഷി
ക്കുന്ന, അവൾക്കുചുറ്റുമുള്ള ഒരഗ്നിമതിലായിരിക്കും ഞാൻ. ആ നഗരത്തെ തേജസ്സിനാൽ നിറയ്ക്കുവാൻ ഞാനവിടെ ഉണ്ടായിരിക്കുകയും ചെയ്യും.'"

## ദൈവം തന്റെ ജനതയെ സ്വദേശത്തേക്കു വിളിക്കുന്നു

യഹോവ പറയുന്നു,

6"വേഗമാകട്ടെ! വടക്കൻദേശത്തുനിന്നും ഓടി
പ്പോവുക! അതെ, നിങ്ങളെ ഞാൻ നാനാദിക്കുകളിലേക്കു ചിതറിച്ചുവെന്നതു ശരിതന്നെ.

7ബാബിലോണിൽ വസിക്കുന്ന സീയോൻ
കാരായ തടവുകാരേ, ഇപ്പോൾ നിങ്ങൾ രക്ഷപ്പെടുക! ആ നഗരത്തിൽനിന്നും രക്ഷപ്പെടുക!" സർവ്വ ശക്തനായ യഹോവ ഇപ്രകാരം പറഞ്ഞു. നിങ്ങളിൽനിന്നു വസ്തുവകകൾ കവർന്നെടുത്ത രാഷ്ട്രങ്ങളിലേക്ക് അവനെന്നെ അയച്ചു. നിങ്ങൾക്കു മഹത്വം കൊണ്ടുവരാനാണവനെന്നെ അയച്ചത്.

8എന്തുകൊണ്ടെന്നാൽ അവർ നിങ്ങളെ മുറി
വേല്പിച്ചാൽ അത് ദൈവത്തിന്റെ കണ്ണിലെ കൃഷ്ണമണിയെ മുറിവേല്പിക്കുമ്പോലെയായിരിക്കും.

9ബാബിലോണുകാർ എന്റെ ജനത്തെ പിടി
ച്ച് അടിമകളാക്കി. പക്ഷേ അവരെ ഞാൻ തോല്പിക്കുകയും അവർ എന്റെ ജനത്തിന്റെ അടിമകളാവുകയും ചെയ്യും. അപ്പോൾ, സർവ്വശക്തനായ യഹോവയാണെന്നെ അയച്ചതെന്ന് നിങ്ങളറിയും.

10യഹോവ പറയുന്നു, "സീയോനേ, ആഹ്ളാ
ദിക്കൂ! എന്തുകൊണ്ടെന്നാൽ, ഞാനിതാവരുന്നു. ഞാൻ നിങ്ങളുടെ നഗരത്തിൽ വസിക്കുകയും ചെയ്യും.

11അപ്പോൾ അനേകം രാഷ്ട്രങ്ങളിൽനിന്നു
ള്ളവർ എന്നിലേക്കു വരും. അവർ എന്റെ ജനതയായിത്തീരുകയും ചെയ്യും. ഞാൻ നിങ്ങളുടെ നഗരത്തിൽ വസിക്കും. അപ്പോൾ, സർവ്വശക്തനായ യഹോവയാണ് എന്നെ അയച്ചതെന്ന് നിങ്ങളറിയും."

12യഹോവ യെരൂശലേമിനെ വീണ്ടും തന്റെ
വിശിഷ്ടനഗരമായി തെരഞ്ഞെടുക്കും. വിശുദ്ധനാട്ടിലെ അവന്റെ വീതമായിരിക്കും യെഹൂദാ.
13എല്ലാവരും ശാന്തരായിരിക്കുവിൻ! യഹോ
വ തന്റെ വിശുദ്ധഭവനത്തിൽ നിന്നിതാ പുറത്തേക്കു വരുന്നു.

## മഹാപുരോഹിതൻ

3 അനന്തരം ദൂതൻ, മഹാപുരോഹിതനായ
യോശുവയെ എനിക്കു കാണിച്ചുതന്നു.
യോശുവാ യഹോവയുടെ ദൂതന്റെമുമ്പിൽ നിൽക്കുകയായിരുന്നു. സാത്താൻ യോശുവയുടെ വലതുവശത്തു നിൽക്കുകയുമായിരുന്നു. യോശുവാ തെറ്റുചെയ്യുന്നതിനെ കുറ്റപ്പെടുത്താനായിരുന്നു സാത്താൻ നിന്നിരുന്നത്.
2അപ്പോൾ യഹോവയുടെ ദൂതൻ പറഞ്ഞു,
"സാത്താനേ, യഹോവ നിന്നെ ശാസിക്കുന്നു. യഹോവ നിന്നെ തുടർന്നു വിമർശിക്കും! യെരൂശലേമിനെ യഹോവ തന്റെ വിശിഷ്ടനഗരമായി തെരഞ്ഞെടുത്തിരിക്കുന്നു. തീയിൽ നിന്നെടുത്ത എരിയുന്ന കൊള്ളിപോലുള്ള ആ നഗരത്തെ യഹോവ രക്ഷിച്ചു."

3യോശുവാ ദൂതന്റെ മുമ്പിൽ നിൽക്കുകയാ
യിരുന്നു. ചെളിപിടിച്ച ഒരു മേലങ്കിയായിരുന്നു യോശുവാ ധരിച്ചിരുന്നത്. 4അപ്പോൾ ദൂതൻ,
തനിക്കടുത്തു നിന്നിരുന്ന മറ്റു ദൂതന്മാരോടായി പറഞ്ഞു, "യോശുവയുടെ മുഷിഞ്ഞവസ്ത്രങ്ങൾ മാറ്റുക." അനന്തരം ദൂതൻ യോശുവയോടു സംസാരിച്ചു. അവൻ പറഞ്ഞു, "ഇപ്പോൾ ഞാൻ നിന്റെ കുറ്റത്തെ എടുത്തുമാറ്റിയിരിക്കുന്നു, ഇനി നിനക്കു ഞാൻ പുതിയ വസ്ത്രങ്ങൾ തരുന്നു."

5അപ്പോൾ ഞാൻ പറഞ്ഞു, "അവന്റെ തല
യിൽ ഒരു പുതിയ തലപ്പാവു ചുറ്റൂ." അതിനാലവൻ അവന്റെ തലയിൽ പുതിയൊരു തലപ്പാവ് ചുറ്റി. യഹോവയുടെ ദൂതൻ നോക്കിനിൽക്കെ അവർ അവനെ പുതിയ വസ്ത്രങ്ങളും ധരിപ്പിച്ചു. 6അനന്തരം യഹോവയുടെ ദൂതൻ
യോശുവയോട് ഇക്കാര്യങ്ങൾ പറഞ്ഞു:

7സർവ്വശക്തനായ യഹോവ ഇങ്ങനെ പറ
ഞ്ഞു. "ഞാൻ പറഞ്ഞതുപോലെ ജീവിക്കുക, ഞാൻ പറഞ്ഞ കാര്യങ്ങളെല്ലാം ചെയ്യുക. നീ എന്റെ ആലയത്തിന്റെ ചുമതലക്കാരനാകും. അതിന്റെ തിരുമുറ്റം നീ പരിപാലിക്കും. ഈ ദൂതന്മാരെപ്പോലെ എന്റെ ആലയത്തിൽ എവിടെപോകുന്നതിനും നിനക്കു സ്വാതന്ത്ര്യമുണ്ട്. *

8അതിനാൽ യോശുവാ, നീയും നിന്നോടൊ
പ്പമുള്ളവരും എന്നെ ശ്രദ്ധിക്കുക. നീ മഹാപുരോഹിതനാകുന്നു. നിന്നോടൊപ്പമുള്ളവർ എന്റെ പ്രത്യേകദാസനെ ഞാൻ കൊണ്ടുവരുമ്പോൾ എന്തുണ്ടാകും എന്നു കാണിക്കാൻ

---

**ഈ ... സ്വാതന്ത്ര്യമുണ്ട്** "ഇവിടെ നിൽക്കുന്നവർക്കിടയിൽ (ദൂതന്മാർ) ഞാൻ നിനക്കു പ്രവേശനം നൽകും എന്നർത്ഥം.

പറ്റിയ ഉദാഹരണങ്ങളാണ്. 'ശാഖ' എന്നാണ
വൻ വിളിക്കപ്പെടുന്നത്.
9ഇതാ, യോശുവയുടെ മുമ്പിൽ ഞാനൊരു
ശില സ്ഥാപിക്കുന്നു. ആ ശിലയ്ക്ക് ഏഴുവശ
ങ്ങളുണ്ട്. ആ ശിലയിൽ ഞാനൊരു പ്രത്യേക
സന്ദേശം കൊത്തിവയ്ക്കും. ഒരു ദിവസത്തി
നകം ഭൂമിയിലെ പാപങ്ങൾ മുഴുവൻ ഞാൻ
നീക്കം ചെയ്യുമെന്ന് ഇതു കാണിക്കും."
10സർവ്വശക്തനായ യഹോവ പറയുന്നു, "ആ
സമയം ആളുകൾ തങ്ങളുടെ സുഹൃത്തുക്ക
ളോടും അയൽക്കാരോടുമൊപ്പം ഇരുന്നു സംസാ
രിക്കും. ഓരോരുത്തരും അവനവന്റെ അത്തിമ
രത്തിനും മുന്തിരിവള്ളിയ്ക്കുമടിയിൽ ശാന്തത
യോടെ ഇരിക്കും."

## വിളക്കുകാലും രണ്ട് ഒലീവുമരങ്ങളും

4 അനന്തരം എന്നോടു സംസാരിച്ചുകൊണ്ടി
രുന്ന ദൂതൻ എന്റെ അടുത്തുവരികയും
എന്നെ ഉണർത്തുകയും ചെയ്തു. ഉറക്കമുണർ
ന്നെഴുന്നേൽക്കുന്ന ഒരുവനെപ്പോലെയായിരു
ന്നു ഞാൻ. 2അനന്തരം ദൂതൻ എന്നോടു ചോദി
ച്ചു, "നീ എന്താണു കാണുന്നത്?"
ഞാൻ പറഞ്ഞു, "കട്ടിസ്വർണ്ണംകൊണ്ടുള്ള
ഒരു വിളക്കുകാൽ ഞാൻ കാണുന്നു. വിളക്കു
കാലിന്മേൽ ഏഴുവിളക്കുകളുമുണ്ട്. വിളക്കുകാ
ലിന്മേൽ ഒരു പാത്രം. ഓരോ വിളക്കിലേക്കും
ഓരോ കുഴൽ. ഈ കുഴലുകളാണ് പാത്രത്തി
ലുള്ള എണ്ണ വിളക്കിലേക്കു കൊണ്ടുവരുന്നത്.
3പാത്രത്തിന്റെ ഇരുവശത്തുമായി ഓരോ ഒലീ
വുമരങ്ങളുമുണ്ട്." 4തുടർന്ന്, എന്നോടു സംസാ
രിച്ചുകൊണ്ടിരുന്ന ദൂതനോടു ഞാൻ ചോദിച്ചു,
"പ്രഭോ, ഇതിന്റെയെല്ലാം അർത്ഥമെന്താണ്?"
5ഞാനുമായി സംസാരിച്ചുകൊണ്ടിരുന്ന
ദൂതൻ ചോദിച്ചു, "ഇതിന്റെയൊക്കെ അർത്ഥ
മെന്താണെന്ന് നിനക്കറിയില്ലേ?"
"ഇല്ല പ്രഭോ," ഞാൻ പറഞ്ഞു.
6അപ്പോൾ അവൻ എന്നോടു പറഞ്ഞു,
"ഇതാണ് സെരുബ്ബാബേലിനുള്ള യഹോവ
യുടെ മറുപടി: 'നിന്റെ കരുത്തിൽനിന്നോ
ശക്തിയിൽനിന്നോ അല്ല നിന്റെ രക്ഷവരിക.
ഇല്ല, നിന്റെ രക്ഷ എന്റെ ആത്മാവിൽ നിന്നാ
യിരിക്കും വരിക.' സർവ്വശക്തനായ യഹോവ
പറഞ്ഞതാണ് ഈ കാര്യങ്ങൾ! 7സെരുബ്ബാബേ
ലിന് ആ വലിയ പർവ്വതം നിരപ്പായ സ്ഥലമാ
യിരിക്കും. അവൻ ആലയം പണിയും. ഏറ്റവും
പ്രധാനപ്പെട്ട കല്ല് വച്ചു കഴിയുമ്പോൾ ജന
ങ്ങൾ ആർത്തുവിളിക്കും, 'മനോഹരം! മനോ
ഹരം!'"
8എനിക്കുള്ള യഹോവയുടെ സന്ദേശവും
ഇങ്ങനെ പറയുന്നു, 9"സെരുബ്ബാബേൽ എന്റെ
ആലയത്തിന്റെ അടിത്തറ പണിയും. സെരു
ബ്ബാബേൽ ആലയത്തിന്റെ പണി പൂർത്തിയാ
ക്കുകയും ചെയ്യും. അപ്പോൾ, സർവ്വശക്തനായ
യഹോവയാണ് എന്നെ നിങ്ങളുടെ അടുത്തേ
ക്കയച്ചതെന്ന് നിങ്ങൾ മനസ്സിലാക്കുകയും
ചെയ്യും. 10ചെറിയ ആരംഭത്തെപ്പറ്റി ആളുകൾ
ലജ്ജിക്കില്ല. പൂർത്തിയായ കെട്ടിടം തൂക്കുകട്ട
ഉപയോഗിച്ച് അളക്കുകയും പരിശോധിക്കുക
യും ചെയ്യുന്ന സെരുബ്ബാബേലിനെക്കണ്ട് യഥാ
ർത്ഥത്തിൽ അവർ ആഹ്ളാദിക്കുകയും ചെയ്യും.
ഇനി, നീ കണ്ട കല്ലിന്റെ ഏഴുവശങ്ങൾ എല്ലാ
ദിക്കുകളിലേക്കും നോക്കുന്ന യഹോവയുടെ
കണ്ണുകളെ പ്രതിനിധീകരിക്കുന്നു. ഭൂമിയിലുള്ള
സർവ്വതിനെയും അവ കാണുന്നു."

11അപ്പോൾ ഞാൻ അവനോടു ചോദിച്ചു,
"വിളക്കുകാലിന്റെ വലതുവശത്തും ഇടതുവ
ശത്തും ഓരോ ഒലിവുമരങ്ങളും ഞാൻ കാണു
ന്നുണ്ട്. ആ രണ്ട് ഒലിവുമരങ്ങളും അർത്ഥമാക്കു
ന്നത് എന്താണ്?" 12ഇത്രയുംകൂടി ഞാൻ അവ
നോടു ചോദിച്ചു, "സ്വർണ്ണനിറമുള്ള തൈല
മൊഴുകുന്ന സ്വർണ്ണക്കുഴലിന്റെ വശങ്ങളിലാ
യി രണ്ട് ഒലിവുകമ്പുകളും ഞാൻ കാണുന്നു.
അവയുടെ അർത്ഥമെന്താണ്?"
13അപ്പോൾ ദൂതൻ എന്നോടു ചോദിച്ചു,
"അവയുടെ അർത്ഥമെന്താണെന്നു നിനക്കറി
യില്ലേ?"
ഞാൻ പറഞ്ഞു, "ഇല്ല പ്രഭോ."
14അതിനാൽ അവൻ പറഞ്ഞു, "സർവ്വലോക
ത്തിന്റെയും യഹോവയെ സേവിക്കാൻ തെര
ഞ്ഞെടുക്കപ്പെട്ട രണ്ടുപേരെയാണതു പ്രതിനി
ധാനം ചെയ്യുന്നത്."

## പറക്കുന്ന ചുരുൾ

5 വീണ്ടും ഞാൻ മുകളിലേക്കു നോക്കിയ
പ്പോൾ പറക്കുന്ന ഒരു ചുരുളിനെ കണ്ടു.
2ദൂതൻ എന്നോടു ചോദിച്ചു, "നീ എന്താണു
കാണുന്നത്?" ഞാൻ പറഞ്ഞു, "പറക്കുന്ന ഒരു
ചുരുളിനെ ഞാൻ കാണുന്നു. അതിന് മുപ്പതടി
നീളവും പതിനഞ്ചടി വീതിയുമുണ്ട്."
3അപ്പോൾ ദൂതൻ എന്നോടു പറഞ്ഞു, "ആ
ചുരുളിൽ ഒരു ശാപം രേഖപ്പെടുത്തിയിട്ടുണ്ട്.
ഒരു വശത്തെ ശാപം മോഷ്ടാക്കൾക്കുവേണ്ടിയു
ള്ളതാണ്. വ്യാജസത്യങ്ങൾ ചെയ്യുന്നവരെപ്പറ്റി
യുള്ളതാണ് മറുവശത്തെ ശാപം. 4സർവ്വശക്ത
നായ യഹോവ പറയുന്നു: ആ ചുരുളിനെ
ഞാൻ മോഷ്ടാക്കളുടെയും എന്റെ നാമത്തിൽ
വ്യാജസത്യങ്ങൾ നടത്തുന്നവരുടെയും വസതി
കളിലേക്കയയ്ക്കും. ആ ചുരുൾ അവിടെ തങ്ങു
കയും ആ വീടുകളെ നശിപ്പിക്കുകയും ചെയ്യും.
കല്ലുകളും തടിത്തൂണുകളും പോലും തകർക്ക
പ്പെടും."

## സ്ത്രീയും കൂടയും

5അനന്തരം എന്നോടു സംസാരിച്ചുകൊണ്ടി
രുന്ന ദൂതൻ പുറത്തേക്കുപോയി. അവൻ
എന്നോടു ചോദിച്ചു, "മുകളിലേക്കു നോക്കൂ!"
എന്തു വരുന്നതായാണു നീ കാണുന്നത്?"
6ഞാൻ പറഞ്ഞു, "എനിക്കറിയില്ല-എന്താ
ണത്?"
അവൻ പറഞ്ഞു, "അതൊരു അളവുകൂടയാ
ണ്." അവൻ ഇത്രയുംകൂടിപറഞ്ഞു, "ഈ രാജ്യ
ത്തെ ജനങ്ങളുടെ പാപം അളക്കുന്നതിനുള്ളതാ
ണത്."
7കൂടയുടെ ഈയം കൊണ്ടുള്ള അടപ്പുയർ
ത്തി. അതിൽ ഒരു സ്ത്രീ ഇരിപ്പുണ്ടായിരുന്നു.
8ദൂതൻ പറഞ്ഞു, "ആ സ്ത്രീ ദുഷ്ടതയുടെ
പ്രതിനിധിയാണ്." അനന്തരം ദൂതൻ ആ
സ്ത്രീയെ കൂടയ്ക്കുള്ളിലേക്കു തള്ളിയിടുകയും
ഈയ അടപ്പ് അതിന്മേൽ വയ്ക്കുകയും ചെ
യ്തു. 9പിന്നെ ഞാൻ തല ഉയർത്തി നോക്കിയ
പ്പോൾ കൊക്കിന്റേതുപോലുള്ള ചിറകുകളുള്ള
രണ്ടു സ്ത്രീകളെ ഞാൻ കണ്ടു. അവർ പറന്നു
വന്ന് ചിറകിലെ കാറ്റിന്റെ സഹായത്താൽ
കൂട എടുത്തുകൊണ്ടുപോയി. കൂടയും പേറി
അവർ വായുവിലൂടെ പറന്നുപോയി. 10അ
പ്പോൾ, എന്നോടു സംസാരിച്ചുകൊണ്ടിരുന്ന
ദൂതനോടു ഞാൻ ചോദിച്ചു, "ആ കൂട അവർ
എങ്ങോട്ടാണു കൊണ്ടുപോകുന്നത്?"

11ദൂതൻ എന്നോടു പറഞ്ഞു, “ശിനാറിൽ
അതിനൊരു വസതി പണിയാനാണവർ അത്
കൊണ്ടു പോകുന്നത്. വസതി പണിതു കഴിയു
മ്പോൾ അവർ ആ കൂട അവിടെ വയ്ക്കും.”

## നാലു രഥങ്ങൾ

6 അനന്തരം ഞാൻ വീണ്ടും തല ഉയർത്തി
നോക്കിയപ്പോൾ രണ്ട് ഓട്ടുപർവ്വതങ്ങൾക്കി
ടയിൽക്കൂടി സഞ്ചരിക്കുന്ന നാലുരഥങ്ങളെ
കണ്ടു. 2ഒന്നാമത്തെ രഥം വലിച്ചിരുന്നത് ചുവ
ന്ന കുതിരകളായിരുന്നു. രണ്ടാമത്തെ രഥം വലി
ച്ചിരുന്നത് കറുത്ത കുതിരകളും. 3വെളുത്ത കുതി
രകളായിരുന്നു മൂന്നാമത്തെ രഥം വലിച്ചിരു
ന്നത്. ചുവന്നപുള്ളികളുള്ള കുതിരകളായിരു
ന്നു നാലാമത്തെ രഥം വലിച്ചിരുന്നത്. 4അ
പ്പോൾ, എന്നോടു സംസാരിച്ചുകൊണ്ടിരുന്ന
ദൂതനോടു ഞാൻ ചോദിച്ചു, “പ്രഭോ, എന്താ
ണിതൊക്കെ അർത്ഥമാക്കുന്നത്?”
5ദൂതൻ പ്രതിവചിച്ചു, “അവ നാലുകാറ്റുക
ളാകുന്നു. സർവ്വലോകത്തിൻെറയും യജമാന
നായ യഹോവയുടെ സമക്ഷത്തിൽനിന്നും
അവ വന്നതേയുള്ളൂ. 6കറുത്ത കുതിരകൾ വട
ക്കോട്ടു പോകും. ചുവന്നകുതിരകൾ കിഴ
ക്കോട്ടു പോകും. വെളുത്തകുതിരകൾ പടി
ഞ്ഞാറോട്ടു പോകും. ചുവന്നപുള്ളികളുള്ള
കുതിരകൾ തെക്കോട്ടും പോകും.”
7ഭൂമിയിൽ തങ്ങളുടെ ഭാഗത്തുനോക്കി പോകു
വാൻ ആകാംക്ഷയുള്ളവരായിരുന്നു ചുവന്ന
പുള്ളികളുള്ള കുതിരകൾ. അതിനാൽ ദൂതൻ
അവയോടു പറഞ്ഞു, “പോകൂ, ഭൂമിയിലൂടെ
നടക്കൂ.” അതിനാലവ ഭൂമിയിലെ തങ്ങളുടെ
ഭാഗത്തുകൂടി നടന്നുപോയി.
8അപ്പോൾ യഹോവ എൻെറ നേരെ ഉച്ച
ത്തിൽ ആക്രോശിച്ചു. അവൻ പറഞ്ഞു,
“നോക്കൂ, വടക്കോട്ടു പോകുകയായിരുന്ന കുതി
രകൾ ബാബിലോണിൽ തങ്ങളുടെ ജോലി
പൂർത്തിയാക്കി. എൻെറ ആത്മാവിനെ അവർ
ശാന്തരാക്കിയിരിക്കുന്നു. ഇപ്പോൾ ഞാൻ കുപി
തനല്ല!”

## പുരോഹിതനായ യോശുവയ്ക്ക് ഒരു കിരീടം ലഭിക്കുന്നു

9പിന്നീട് എനിക്ക് യഹോവയിൽനിന്നു ഒരു
സന്ദേശംകൂടി ലഭിച്ചു. അവൻ പറഞ്ഞു, 10“ഹെ
ൽദായി, തോബീയാവ്, യെദായാവ് എന്നിവർ
ബാബിലോണിലെ പ്രവാസത്തിൽനിന്നും
വന്നിരിക്കുന്നു. അവരിൽനിന്നും വെള്ളിയും
സ്വർണ്ണവും കൈക്കലാക്കി സെഫന്യാവിൻെറ
പുത്രനായ യോശീയാവിൻെറ വീട്ടിലേക്കു
പോവുക. 11ആ വെള്ളിയും സ്വർണ്ണവും ഒരു
കിരീടമുണ്ടാക്കാനുപയോഗിക്കുക. ആ കിരീടം
മഹാപുരോഹിതനും യെഹോസാദാക്കിൻെറ
പുത്രനുമായിരുന്ന യോശുവയുടെ തലയിൽ
ചൂടുക. എന്നിട്ട് യോശുവയോടു ഇക്കാര്യങ്ങൾ
പറയുക.
12സർവ്വശക്തനായ യഹോവ ഇക്കാര്യങ്ങൾ
പറയുന്നു, “‘ശാഖ’ എന്നു പേരായ ഒരുവനുണ്ട്.
അവൻ കരുത്തോടെ വളരും. അവൻ യഹോവ
യുടെ ആലയം പണിയും.
13അവൻ യഹോവയുടെ ആലയം പണിയു
കയും മഹത്വം സ്വീകരിക്കുകയും ചെയ്യും.
അവൻ തൻെറ സിംഹാസനത്തിലിരിക്കുകയും
ഭരണാധിപനാകുകയും ചെയ്യും. അവൻെറ
സിംഹാസനത്തിൻെറ വശത്ത് ഒരു പുരോഹി
തൻ നിൽക്കും. അവരിരുവരും സമാധാനത്തിൽ
പ്രവർത്തിക്കും.
14“ജനങ്ങളിൽ സ്മരണയുണർത്താൻ അവർ
ആലയത്തിൽ കിരീടം വയ്ക്കും. ഹെൽദായി,
തോബീയാവ്, യെദായാവ്, സെഫന്യാവിൻെറ
പുത്രനായ യോശീയാവ് എന്നിവരെ ഇത് ഓർ
മ്മിപ്പിക്കും. രാജാവിൻെറ ശക്തി ദൈവത്തിൽ
നിന്നും വന്നുവെന്ന് ഓർമ്മിക്കാൻ ഇത് അവരെ
സഹായിക്കും. 15വിദൂരദേശങ്ങളിൽനിന്നുള്ളവർ
വരികയും ആലയം പണിയുകയും ചെയ്യും.
അപ്പോൾ, യഹോവയാണ് എന്നെ അയച്ച
തെന്ന് നിങ്ങൾക്കു ബോദ്ധ്യമാകും. യഹോവ
യുടെ വാക്കുകളനുസരിച്ചാൽ ഇങ്ങനെയൊ
ക്കെ സംഭവിക്കും.”

## കാരുണ്യവും ദയയും വേണമെന്ന് യഹോവ

7 പാർസിയിലെരാജാവായ ദാര്യാവേശി
ൻെറ നാലാം ഭരണവർഷത്തിൽ സെഖര്യാ
വിന് യഹോവയിൽ നിന്നൊരു സന്ദേശം ലഭി
ച്ചു. കിസ്ലേവ് എന്ന ഒൻപതാം മാസത്തിൻെറ
നാലാം ദിവസമായിരുന്നു അത്. 2ബേഥേൽ
നിവാസികൾ സരേസർ, രേഗെം-മേലെക് അവ
ൻെറ ആളുകൾ എന്നിവരെ യഹോവയോട്
ഒരു ചോദ്യം ചോദിക്കാൻ അയച്ചു. 3അവർ
സർവ്വശക്തനായ യഹോവയുടെ ആലയത്തി
ലെ പുരോഹിതന്മാരുടെയും പ്രവാചകന്മാരു
ടെയും അടുത്തേക്കുപോയി. ആ ആളുകൾ അവ
രോട് ഇങ്ങനെ ചോദിച്ചു: “അനവധി വർഷ
ങ്ങൾ ആലയം നശിക്കുന്നതിൽ ഞങ്ങൾ ദു:ഖം
പ്രകടിപ്പിച്ചിരുന്നു. കരയുന്നതിനും ഉപവസി
ക്കുന്നതിനും ഞങ്ങൾക്ക് എല്ലാ വർഷവും
അഞ്ചാം മാസത്തിൽ പ്രത്യേക സമയമുണ്ടായി
രുന്നു. ഞങ്ങൾ അതു തുടരണമോ?”
4സർവ്വശക്തനായ യഹോവയിൽനിന്നും
എനിക്കൊരു സന്ദേശം ലഭിച്ചു: 5“പുരോഹിത
ന്മാരോടും രാജ്യത്തെ മറ്റു ജനതയോടും ഈ
കാര്യങ്ങൾ പറയുക. എഴുപതുകൊല്ലക്കാലം
നിങ്ങൾ അഞ്ചും ഏഴുംമാസങ്ങളിൽ ദു:ഖം പ്രക
ടിപ്പിക്കുകയും ഉപവസിക്കുകയും ചെയ്തു.
എന്നാൽ ഉപവസിച്ചത് യഥാർത്ഥത്തിൽ എനി
ക്കു വേണ്ടിയായിരുന്നോ? അല്ല! 6പിന്നെ,
നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തതും
എനിക്കുവേണ്ടിയായിരുന്നോ? അല്ല. അത് നി
ങ്ങളുടെ സ്വന്തം നന്മയ്ക്കു വേണ്ടിയായിരുന്നു.
7ഇതേ കാര്യങ്ങൾ വളരെ പണ്ട് തൻെറ പ്രവാച
കരിലൂടെ ദൈവം അറിയിച്ചിട്ടുണ്ട്. യെരൂശ
ലേംജനങ്ങൾ തിങ്ങിപ്പാർക്കുന്ന സമൃദ്ധിയുള്ള
ഒരു നഗരമായിരുന്ന കാലത്താണ് അവൻ
ഇതൊക്കെപ്പറഞ്ഞത്. യെരൂശലേമിനു ചുറ്റുമു
ള്ള പട്ടണങ്ങളിലും നെഗെവിലും പടിഞ്ഞാറൻ
മലയടിവാരങ്ങളിലും ജനപ്പാർപ്പുണ്ടായിരുന്ന
പ്പോഴാണ് ദൈവം ഇങ്ങനെ പറഞ്ഞത്.”
8സെഖര്യാവിനുള്ള യഹോവയുടെ സന്ദേശം
ഇതാണ്:
9സർവ്വശക്തനായ ദൈവമാണിക്കാര്യങ്ങൾ
പറഞ്ഞത്. “ശരിയും നീതിപൂർവ്വ കവുമായതു
നീ ചെയ്യുക. നിങ്ങൾ പരസ്പരം അനുകമ്പ
യും കരുണയും കാട്ടുക.
10വിധവകളെയും അനാഥരെയും അപരിചി
തരെയും പാവങ്ങളെയും ഉപദ്രവിക്കരുത്. പര
സ്പരം ദോഷങ്ങൾ ചെയ്യുകയോ അതെപ്പറ്റി
ആലോചിക്കുകയോ പോലുമരുത്!”
11എന്നാലവർ അതു ചെവിക്കൊണ്ടില്ല. അവ
ൻെറ ഇംഗിതം അവർ നടപ്പാക്കിയില്ല. ദൈവം

പറഞ്ഞത് കേൾക്കാതിരിക്കാൻ അവർ ചെവി
പൊത്തി.
12അവർ കഠിനഹൃദയരായിരുന്നു. അവർ കല്പ
നയനുസരിച്ചില്ല. സർവ്വശക്തനായ യഹോവ
പ്രവാചകരിലൂടെ തൻെറജനതയ്ക്കു സന്ദേശ
ങ്ങളെത്തിക്കാൻ തൻെറ ആത്മാവിനെ ഉപയോ
ഗിച്ചു. എന്നാൽ ആളുകൾ അതു ശ്രദ്ധിച്ചില്ല.
അതിനാൽ സർവ്വശക്തനായ യഹോവ കോ
പാകുലനായി.
13അതിനാൽ സർവ്വശക്തനായ യഹോവ പറ
ഞ്ഞു, “ഞാനവരെ വിളിച്ചെങ്കിലും അവർ
വിളി കേട്ടില്ല. അതിനാലിപ്പോൾ അവരെന്നെ
വിളിച്ചാൽ ഞാനും വിളികേൾക്കില്ല.
14മറ്റു രാഷ്ട്രങ്ങളെ ഞാൻ അവർക്കെതിരെ
കൊടുങ്കാറ്റുപോലെ കൊണ്ടുവരും. ആ രാഷ്ട്ര
ങ്ങളേതെന്നുപോലും അവർക്കറിയില്ല. പക്ഷേ
ആ രാഷ്ട്രങ്ങൾ കടന്നുപോകുമ്പോൾ രാജ്യം
പൂർണ്ണമായും തകർക്കപ്പെട്ടിരിക്കും. ഈ മനോ
ഹര രാജ്യം തകർക്കപ്പെടും.”

## യെരൂശലേമിനെ അനുഗ്രഹിക്കാമെന്നുള്ള യഹോവയുടെ വാഗ്ദാനം

8 സർവ്വശക്തനായ യഹോവയിൽ നിന്നുള്ള
ഒരു സന്ദേശമാണിത്. 2സർവ്വശക്തനായ
യഹോവ പറയുന്നു, “സത്യത്തിൽ ഞാൻ
സീയോനെ സ്നേഹിക്കുന്നു. അവൾ എന്നോടു
അവിശ്വാസം പ്രകടിപ്പിച്ചപ്പോൾ അവളോടു
ഞാൻ കോപിക്കത്തക്കവിധം അവളെ ഞാൻ
സ്നേഹിക്കുന്നു.” 3യഹോവ പറയുന്നു, “ഞാൻ
സീയോനിലേക്കു മടങ്ങി വന്നിരിക്കുന്നു. ഞാൻ
യെരൂശലേമിൽ വസിക്കുന്നു. യെരൂശലേം
‘വിശ്വസ്തനഗരം’ എന്നു വിളിക്കപ്പെടും. സർ
വ്വശക്തനായ യഹോവയുടെ പർവ്വതം വിശുദ്ധ
പർവ്വതം എന്നും വിളിക്കപ്പെടും.”
4സർവ്വശക്തനായ യഹോവ പറയുന്നു, “യെ
രൂശലേമിലെ പൊതുസ്ഥലങ്ങളിൽ വൃദ്ധന്മാരും
വൃദ്ധകളും വീണ്ടും കാണപ്പെടും. ഊന്നുവടി
കുത്തി നടക്കേണ്ടിവരുന്നത്ര കാലംവരെയും
ആളുകൾ ജീവിക്കും. 5തെരുവിൽ കളിച്ചുരസി
ക്കുന്ന കുട്ടികളെക്കൊണ്ട് നഗരം നിറയും. 6ഇതെ
ത്ര അത്ഭുതകരമെന്ന് അവശേഷിച്ചവർ കരുതും.
ഇതത്ഭുതകരം തൈയെന്ന് ഞാനും കരുതും.”
7സർവ്വശക്തനായ യഹോവ പറയുന്നു,
“നോക്കൂ, കിഴക്കും പടിഞ്ഞാറുമുള്ള രാഷ്ട്രങ്ങ
ളിൽനിന്ന് ഞാൻ എൻെറ ജനതയെ രക്ഷിക്കുക
യാണ്. 8അവരെ ഞാനിവിടെ കൊണ്ടുവരിക
യും അവർ യെരൂശലേമിൽ വസിക്കുകയും
ചെയ്യും. അവർ എൻെറ ജനതയാകുകയും ഞാ
നവരുടെ നല്ലവനും വിശ്വസ്തനുമായ ദൈവ
മായിരിക്കുകയും ചെയ്യും.”
9സർവ്വശക്തനായ യഹോവ പറയുന്നു, “കരു
ത്തരായിരിക്കുക! സർവ്വശക്തനായ യഹോവ
തൻെറ ആലയം വീണ്ടും പണിയുന്നതിന് ആദ്യ
മായി തറക്കല്ലിട്ടപ്പോൾ പ്രവാചകർ നൽകിയ
അതേ സന്ദേശമാണ് നിങ്ങളിന്നും കേൾക്കു
ന്നത്. 10അക്കാലത്തിനു മുമ്പ്, പണിക്കാരെ
കൂലിക്കു നിർത്താനോ മൃഗങ്ങളെ വാടകയ്ക്കെ
ടുക്കാനോ ജനങ്ങൾക്കു പണമില്ലായിരുന്നു.
ആളുകൾക്കു സുരക്ഷിതമായി വരാനും പോ
കാനും കഴിഞ്ഞിരുന്നുമില്ല. കുഴപ്പങ്ങളിൽ
നിന്നും ആശ്വാസം പോലും കിട്ടിയിരുന്നില്ല.
ഓരോരുത്തരെയും ഞാൻ അവൻെറ അയൽക്കാ
രന് എതിരാക്കി. 11എന്നാലിന്ന് അങ്ങനെയല്ല.
അവശേഷിക്കുന്നവർക്ക് അങ്ങനെയായിരിക്കി
ല്ല.” സർവ്വശക്തനായ യഹോവ പറഞ്ഞതാണി
തെല്ലാം.
12“അവർ സമാധാനത്തിൽ വിതയ്ക്കും. അവ
രുടെ മുന്തിരിവള്ളികളിൽ മുന്തിരിയുണ്ടാകും.
ഭൂമി നല്ല വിളവു തരികയും ആകാശം മഴ
പെയ്യിക്കുകയും ചെയ്യും. ഇതെല്ലാം ഞാനെ
ൻെറ ജനതയ്ക്കു കൊടുക്കും. 13അന്യരാജ്യങ്ങൾ
തങ്ങളുടെ ശാപങ്ങളിൽ യിസ്രായേൽ, യെഹൂ
ദാ, എന്നീപേരുകൾ ഉപയോഗിച്ചു തുടങ്ങി.
പക്ഷേ യിസ്രായേലിനെയും യെഹൂദയെയും
ഞാൻ രക്ഷിക്കുകയും അവയുടെ നാമം അനുഗ്ര
ഹദായകമാവുകയും ചെയ്യും. അതിനാൽ ഭയ
പ്പെടരുത്. ശക്തരായിരിക്കുക!”
14സർവ്വശക്തനായ യഹോവ പറയുന്നു,
“നിൻെറ പൂർവ്വികർ എന്നെ കോപിഷ്ഠനാക്കി.
അതിനാൽ ഞാൻ അവരെ നശിപ്പിക്കാൻ നിശ്ച
യിച്ചു. എൻെറ മനസ്സു മാറ്റാതിരിക്കാനും ഞാൻ
നിശ്ചയിച്ചു.” സർവ്വശക്തനായ യഹോവ
യാണ് ഇക്കാര്യങ്ങൾ പറഞ്ഞത്. 15“പക്ഷേ
ഇപ്പോൾ ഞാനെൻെറ മനസ്സു മാറ്റി. അതേ
പോലെ തന്നെ, യെരൂശലേമിനോടും യെഹൂദ
ക്കാരോടും നന്മയോടെ പെരുമാറാനും ഞാൻ
നിശ്ചയിച്ചിരിക്കുന്നു! 16പക്ഷേ നീ ഇങ്ങനെ
ചെയ്യണം. പരസ്പരം സത്യം പറയുക. നുണ
പറയരുത്. നിൻെറ നഗരത്തിൽ നീ തീരുമാന
ങ്ങളെടുക്കുമ്പോൾ സമാധാനം കൊണ്ടുവരുന്ന,
സത്യത്തിനും നീതിക്കും നിരക്കുന്ന കാര്യങ്ങൾ
ചെയ്യുക. 17അയൽക്കാരെ ഉപദ്രവിക്കാൻ ഗൂഢാ
ലോചന നടത്തരുത്! വ്യാജവാഗ്ദാനങ്ങൾ നൽ
കരുത്! അങ്ങനെയൊക്കെ ചെയ്യുന്നതിൽ ആന
ന്ദിക്കരുത്! എന്തുകൊണ്ടെന്നാൽ ഞാൻ ഇതൊ
ക്കെ വെറുക്കുന്നു!” യഹോവ പറഞ്ഞതാണിക്കാ
ര്യങ്ങൾ. 18സർവ്വശക്തനായ യഹോവയിൽ
നിന്നും ഈ സന്ദേശം എനിക്കുകിട്ടി. 19സർവ്വശ
ക്തനായ യഹോവ പറയുന്നു, “നാല്, അഞ്ച്,
ഏഴ്, പത്ത് മാസങ്ങളിൽ ദു:ഖത്തിൻെറയും
ഉപവാസത്തിൻെറയും പ്രത്യേകദിനങ്ങളുണ്ട്
നിങ്ങൾക്ക്. ദു:ഖത്തിൻെറ ആ ദിനങ്ങൾ ആഹ്ലാ
ദത്തിൻെറ ദിവസങ്ങളാക്കി മാറ്റണം. ആ ദിവസ
ങ്ങൾ നല്ലതും സന്തോഷം നിറഞ്ഞതുമായ അവ
ധി ദിവസങ്ങളായിരിക്കും. സത്യത്തെയും സമാ
ധാനത്തെയും നീ സ്നേഹിക്കുകയും വേണം!”
20സർവ്വശക്തനായ യഹോവ പറയുന്നു,
“ഭാവിയിൽ പല നഗരക്കാരും യെരൂശലേമിൽ
വരും.
21പല നഗരക്കാരും പരസ്പരം ആശംസിക്കും.
അവർ പറയും, ‘ഞങ്ങൾ സർവ്വശക്തനായ
യഹോവയെ ആരാധിക്കാൻ പോകുന്നു.’ ‘ഞങ്ങ
ളോടൊപ്പം വരിക!’”
22സർവ്വശക്തനായ യഹോവയെത്തേടി പല
ജനതയും ശക്തമായ പല രാജ്യങ്ങളും യെരൂശ
ലേമിലേക്കു വരും. അവനെ ആരാധിക്കാനാണ
വരെത്തുക. 23സർവ്വശക്തനായ യഹോവ പറ
യുന്നു, “അന്ന് പല ഭാഷകൾ സംസാരിക്കുന്ന
ജനങ്ങൾ ഒരു യെഹൂദനെ സമീപിച്ചു പറയും,
‘ദൈവം നിങ്ങളോടൊപ്പമാണെന്നു ഞങ്ങൾ
കേട്ടു. ഞങ്ങളും അവനെ ആരാധിക്കാൻ നിങ്ങ
ളോടൊപ്പം വരട്ടെ?’”

## മറ്റുരാഷ്ട്രങ്ങൾക്കെതിരെയുള്ള ന്യായവിധി

9 ദൈവത്തിൽ നിന്നൊരു സന്ദേശം. ഹദ്രാക്കി
ൻെറ രാജ്യത്തെപ്പറ്റിയും അദ്ദേഹത്തിൻെറ
തലസ്ഥാനനഗരമായ ദമ്മേശെക്കിനെപ്പറ്റിയു

മുള്ള യഹോവയുടെ സന്ദേശം ഇതാണ്.
“ദൈവത്തെപ്പറ്റി അറിയാവുന്നവർ യിസ്രായേ
ൽഗോത്രം മാത്രമല്ല. എല്ലാവരും അവന്റെ
സഹായം തേടുന്നു. 2ഹദ്രാക്ക് രാജ്യത്തിന്റെ
അതിർത്തിയായ ഹമാത്തിനെതിരെയുള്ള
സന്ദേശവുമാണിത്. ടൈറും സീദോനും അവർ
വലിയ ജ്ഞാനികളും സമർത്ഥന്മാരുമായിട്ടു
പോലും അവർക്കെതിരെയുള്ള സന്ദേശവുമാ
ണിത്. 3ടൈർ ഒരു കോട്ടപോലെയാണു നിർമ്മി
ക്കപ്പെട്ടിരിക്കുന്നത്. പൊടിപോലെ സമൃദ്ധ
മെന്നു തോന്നത്തക്കവിധത്തിൽ വളരെ വെള്ളി
ആളുകൾ ശേഖരിച്ചു. സ്വർണ്ണം കളിമണ്ണുപോ
ലെ സമൃദ്ധമായിരുന്നു. 4പക്ഷേ നമ്മുടെ യജമാ
നനായ യഹോവ അതെല്ലാം എടുക്കും. അവ
ളുടെ ശക്തമായ നാവികസേനയെ അവൻ
തകർക്കും. ആ നഗരം അഗ്നിക്കിരയാക്കും!

5“‘അസ്കലോനിലെ ജനങ്ങൾ അതുകണ്ട്
ഭയക്കും. ഗസ്സയിലെ ജനങ്ങൾ ഭയന്നുവിറ
യ്ക്കും. അക്കാര്യങ്ങൾ സംഭവിക്കുന്നതു കാണു
മ്പോൾ എക്രോനിലെ ജനങ്ങളുടെ മുഴുവൻ
പ്രതീക്ഷയും അസ്തമിക്കും. ഗസ്സയിൽ ഒരു
രാജാവും അവശേഷിക്കില്ല. അസ്കലോനിൽ
ഒരു വ്യക്തിപോലും അവശേഷിക്കില്ല. 6തങ്ങ
ളുടെ യഥാർത്ഥ പിതാക്കന്മാർ ആരായിരുന്നു
വെന്ന് അസ്തോദുകാർ ഒരിക്കലും അറിയില്ല.
അഹങ്കാരികളായ ഫെലിസ്ത്യരെ ഞാൻ പൂർ
ണ്ണമായും നശിപ്പിക്കും. 7രക്തമൂറുന്ന മാംസമോ
ശപിക്കപ്പെട്ട ഭക്ഷണമോ അവരിനി അധിക
കാലം തിന്നുകയില്ല. അവശേഷിക്കുന്ന ഫെലി
സ്ത്യർ ആരെങ്കിലുമുണ്ടെങ്കിൽ അവർ എന്റെ
ജനതയുടെ ഭാഗമാകും. യെഹൂദയിൽ അവർ
ഒരു ഗോത്രക്കാർ കൂടിയാകും. എക്രോൻകാരും
യെബൂസ്യർ ചെയ്തതുപോലെ എന്റെ ജനത
യുടെ ഭാഗമാകും. എന്റെ രാജ്യത്തെ ഞാൻ
സംരക്ഷിക്കും. 8ശത്രുസൈന്യത്തെ അതിലൂടെ
കടന്നു പോകാൻ ഞാൻ അനുവദിക്കില്ല.
എന്റെജനതയെ ഉപദ്രവിക്കാൻ ഞാനവരെ
ഒട്ടും അനുവദിക്കില്ല. എന്റെജനത മുമ്പ് എത്ര
മാത്രം കഷ്ടപ്പെട്ടുവെന്ന് ഞാനെന്റെ കണ്ണു
കൾ കൊണ്ടു കണ്ടതാണ്.”

## ഭാവിയിലെ രാജാവ്

9സീയോനേ, ആനന്ദിക്കൂ! യെരൂശലേംകാരേ,
ആഹ്ലാദംകൊണ്ട് ആർത്തുവിളിക്കൂ! നോക്കൂ,
നിങ്ങളുടെ രാജാവ് നിങ്ങളുടെയടുത്തേക്കു
വരുന്നു! വിജയം നേടിയ നല്ല രാജാവാകുന്നു
അവൻ. എന്നാൽ അവൻ വിനീതനാകുന്നു.
പണിമൃഗത്തിൽനിന്നും പിറന്ന ഒരു കഴുതക്കുട്ടി
യുടെ പുറത്ത് അവൻ സഞ്ചരിക്കുന്നു.
10രാജാവു പറയുന്നു, “എഫ്രയീമിന്റെ തേരു
കളെയും യെരൂശലേമിന്റെ കുതിരപ്പടയാളിക
ളെയും ഞാൻ തകർത്തു. യുദ്ധത്തിനുപയോ
ഗിച്ച അമ്പുകൾ ഞാൻ തകർത്തു.” ആ രാജാവ്
സമാധാനത്തിന്റെ വാർത്തകൾ ദേശങ്ങൾക്കാ
യി കൊണ്ടുവരും. കടൽ മുതൽ കടൽ വരെ
യുള്ള ഭാഗം രാജാവു ഭരിക്കും. യൂഫ്രട്ടീസുനദി
മുതൽ ഭൂമിയിലെ വിദൂരദേശങ്ങൾവരെയുള്ള
സ്ഥലങ്ങളും അവൻ ഭരിക്കും.

## യഹോവ തന്റെ ജനതയെ രക്ഷിക്കും

11യെരൂശലേമേ, നിന്റെ കരാർ രക്തം
കൊണ്ടു നാം മുദ്രവച്ചു. ഭൂമിയിലെ ശൂന്യദ്വാര
ങ്ങളിൽനിന്നും അതിനാൽ ഞാൻ നിങ്ങളെ
മോചിപ്പിക്കുന്നു.
12തടവുകാരേ, വീടുകളിലേക്കു പോവുക!
ഇനി നിങ്ങൾക്കു പ്രതീക്ഷയ്ക്കുവകയുണ്ട്.
ഞാനിപ്പോൾ നിങ്ങളോടു പറയുന്നു, ഞാൻ
നിങ്ങളിലേക്കു മടങ്ങിവരുന്നു!
13യെഹൂദയേ, നിന്നെ ഞാനൊരു വില്ലായുപ
യോഗിക്കും. എഫ്രയീമേ, നിന്നെ ഞാൻ അമ്പു
കളാക്കും നിന്നെ ഞാൻ യവനദേശത്തെ നേരി
ടാനുള്ള വാളാക്കും.
14യഹോവ അവർക്കു പ്രത്യക്ഷമാകും, അവൻ
തന്റെ അമ്പുകൾ മിന്നൽപോലെ പ്രയോഗി
ക്കുകയും ചെയ്യും. എന്റെ യജമാനനായ
യഹോവ കാഹളം മുഴക്കുകയും മരുഭൂമിയിലെ
പൊടിക്കാറ്റുപോലെ സൈന്യം മുമ്പോട്ടു
തള്ളിക്കയറുകയും ചെയ്യും.
15സർവ്വശക്തനായ യഹോവ അവരെ സംര
ക്ഷിക്കും. ശത്രുക്കളെ തോല്പിക്കാൻ പടയാളികൾ
തെറ്റാലിയും കല്ലുകളും ഉപയോഗിക്കും. ശത്രു
ക്കളുടെ രക്തം അവർ ചിതറിക്കും. അതു
വീഞ്ഞുപോലെ ഒഴുകും. യാഗപീഠത്തിന്റെ
മൂലകളിൽ തളിക്കപ്പെടുന്ന രക്തം പോലെയാ
യിരിക്കും അത്!
16ആ സമയം, അവരുടെ ദൈവമായ യഹോ
വ, ഇടയൻ തന്റെ ആടുകളെയെന്നപോലെ
രക്ഷിക്കും. അവർ അവനു പ്രിയപ്പെട്ടവരായി
രിക്കും. അവന്റെ നാട്ടിലെ തിളങ്ങുന്ന ആഭര
ണം പോലെയായിരിക്കുമവർ.
17എല്ലാം നല്ലതും മനോഹരവുമായിരിക്കും!
വരാനിരിക്കുന്ന അത്ഭുതകരമായ വിളവ് വെ
റും ആഹാരവും വീഞ്ഞുമായിരിക്കുകയില്ല.
അത് എല്ലാ യുവാക്കന്മാരും യുവതികളുമായി
രിക്കും!

## യഹോവയുടെ വാഗ്ദാനങ്ങൾ

10 വസന്തകാലത്തു മഴയ്ക്കുവേണ്ടി യഹോ
വയോടു പ്രാർത്ഥിക്കുക. യഹോവ മിന്ന
ലിനെ അയയ്ക്കുകയും മഴ പെയ്യിക്കുകയും
ചെയ്യും. ഓരോ വ്യക്തിയുടെയും വയലിൽ
ദൈവം ചെടികൾ വളർത്തും.
2ആളുകൾ തങ്ങളുടെ കൊച്ചു പ്രതിമകളും
ജാലവിദ്യയുംകൊണ്ട് ഭാവിയറിയാൻ ശ്രമിക്കു
മെങ്കിലും അതു വിഫലമാകും. ആ മനുഷ്യർ
ദർശനങ്ങൾ കാണുകയും തങ്ങളുടെ സ്വപ്ന
ങ്ങളെപ്പറ്റി വിവരിക്കുകയും ചെയ്യുന്നു. പക്ഷേ
അതെല്ലാം നിഷ്ഫല നുണകളാകും. അതിനാൽ
ജനങ്ങൾ സഹായത്തിനായി കരഞ്ഞുകൊണ്ട്
അവിടെയുമിവിടെയും അലയുന്ന ആടുകളെ
പ്പോലെയാണ്. പക്ഷെ അവരെ നയിക്കാൻ
ഒരിടയനുമില്ല.
3യഹോവ പറയുന്നു, “ഇടയന്മാരോടു ഞാൻ
വളരെ കോപിച്ചിരിക്കുന്നു. എന്റെ കുഞ്ഞാടു
കൾക്കുണ്ടാകുന്നതെന്തിന്റെയും ഉത്തരവാദി
ത്വം ഞാൻ ആ നേതാക്കളിലാക്കി.” (യെഹൂദ
യിലെ ജനങ്ങൾ ദൈവത്തിന്റെ ആട്ടിൻപറ്റ
മാണ്. സർവ്വശക്തനായ യഹോവയാണ് യഥാ
ർത്ഥത്തിൽ തന്റെ ആട്ടിൻപറ്റത്തെ പരിപാലി
ക്കുന്നത്. ഒരു ഭടൻ തന്റെ സുന്ദരമായ പോർക്കു
തിരയെ പരിപാലിക്കുമ്പോലെയാണ് അവൻ
അവരെ കാക്കുന്നത്.)
4“മൂലക്കല്ല്, കൂടാരക്കുറ്റി, പോർവില്ല്, മുന്നേ
റുന്ന ഭടന്മാർ തുടങ്ങിയവയെല്ലാം യെഹൂദയി
ൽനിന്നും വരും. 5അവർ തങ്ങളുടെ ശത്രുക്കളെ
തോല്പിക്കും. പാതയിലെ ചെളിയിലൂടെ സൈ

നികർ മുന്നേറുമ്പോലെയായിരിക്കും അത്.
അവർ പോരാടുകയും, യഹോവ അവരുടെ
ഭാഗത്തായതിനാൽ ശത്രുസൈന്യത്തിലെ
കുതിരപ്പടയാളികളെപ്പോലും തോല്പിക്കുകയും
ചെയ്യും. 6യെഹൂദയുടെ കുടുംബത്തെ ഞാൻ
ശക്തമാക്കും. യോസേഫിൻെറ വംശത്തെ
യുദ്ധം ജയിക്കാൻ ഞാൻ സഹായിക്കും. അവരെ
ഞാൻ സുരക്ഷിതരായി, ഭദ്രമായി തിരികെ
കൊണ്ടുവരും. അവരെ ഞാൻ ആശ്വസിപ്പിക്കും.
ഞാനവരെ ഒരിക്കലും വിട്ടുപോകാത്തവിധ
ത്തിലായിരിക്കും അത്. ഞാൻ അവരുടെ ദൈവ
മാകുന്ന യഹോവയാണ്. അവരെ ഞാൻ സഹാ
യിക്കുകയും ചെയ്യും. 7കുടിക്കാൻ ഒരുപാടുള്ള
ഭടന്മാരെപ്പോലെ ആഹ്ലാദവാന്മാരായിരിക്കും
എഫ്രയീംകാർ. അവരുടെ കുട്ടികൾ ആഹ്ലാദി
ക്കും. അവരും സന്തുഷ്ടരായിരിക്കും. അവർക്കെ
ല്ലാം യഹോവയോടൊപ്പം ഒരാഹ്ലാദകാലമു
ണ്ടാകും.

8“അവരെ ഞാൻ ചൂളമടിച്ചു വിളിച്ചുകൂട്ടും.
അവരെ യഥാർത്ഥമായും ഞാൻ രക്ഷിക്കും.
അവർ അനേകമനേകം പേരുണ്ടാകും. 9അതെ,
എൻെറ ജനതയെ ഞാൻ രാജ്യങ്ങളിലെമ്പാടും
ചിതറിക്കുകയായിരുന്നു. പക്ഷേ ആ വിദൂരദേ
ശങ്ങളിൽവച്ച് അവർ എന്നെ അനുസ്മരിക്കും.
അവരും അവരുടെ കുട്ടികളും അവശേഷിക്കും.
അവർ തിരിച്ചുവരികയും ചെയ്യും. 10അവരെ
ഞാൻ ഈജിപ്തിൽനിന്നും അശ്ശൂരിൽനിന്നും
തിരികെ കൊണ്ടുവരും. അവരെ ഞാൻ ഗിലെ
യാദ്പ്രദേശത്തേക്കു കൊണ്ടുവരും. അവിടെ
ആവശ്യത്തിനു സ്ഥലമില്ലാതെ വന്നാൽ സമീ
പത്തുള്ള ലെബാനോനിൽ വസിക്കാനും ഞാന
വരെ അനുവദിക്കും.” (11ദൈവം അവരെ ഈജി
പ്തിൽനിന്നും കൊണ്ടുവന്നപ്പോഴത്തെപ്പോ
ലെയായിരിക്കും അത്. സമുദ്രത്തിലെ തിരകളെ
അവൻ ഇടിച്ചു. സമുദ്രംപിളർന്നു. ജനങ്ങൾ
ദുരിതക്കടൽ നടന്നുകയറുകയും ചെയ്തു. നദീ
പ്രവാഹങ്ങളെ യഹോവ വരട്ടും. അശ്ശൂരിൻെറ
അഹന്തയെയും ഈജിപ്തിൻെറ ശക്തിയെയും
അവൻ തകർക്കും.) 12യഹോവ അവൻെറ ജന
തയെ കരുത്തരാക്കും. അവനും അവൻെറ നാമ
ത്തിനുംവേണ്ടി അവർ ജീവിക്കും. യഹോവയാ
ണ് ഇക്കാര്യങ്ങൾ പറഞ്ഞത്.

### യെഹൂദയ്ക്കു ചുറ്റുമുള്ള രാജ്യങ്ങളെ ദൈവം ശിക്ഷിക്കും

11 ലെബാനോനേ, അഗ്നിസ്ഫുലിംഗങ്ങൾ
വന്ന് നിൻെറ ദേവദാരുവൃക്ഷങ്ങളെ ഭസ്മ
മാക്കുന്നതിന് നിൻെറ വാതിലുകൾ തുറക്കുക.

2ദേവദാരുമരങ്ങൾ വീണിരിക്കുന്നതിനാൽ
സൈപ്രസ്മരങ്ങൾ കരയും. കാരണം, ആ ശക്ത
മായ മരങ്ങൾ എടുത്തുകൊണ്ടുപോകപ്പെടും.
മുറിച്ചിടപ്പെട്ട കാടുകളെയോർത്ത് ബാശാനി
ലെ ഓക്കുമരങ്ങൾ കരയും.

3കരയുന്ന ഇടയന്മാരേ, ശ്രദ്ധിക്കൂ. അവരുടെ
കരുത്തരായ നേതാക്കന്മാർ അപഹരിക്കപ്പെട്ടു.
യുവസിംഹങ്ങളുടെ ഗർജ്ജനം ശ്രദ്ധിക്കൂ. യോർ
ദ്ദാൻ നദീതീരത്തുള്ള അവയുടെ തിങ്ങിയ കുറ്റി
ക്കാടുകൾ അപഹരിക്കപ്പെട്ടിരിക്കുന്നു.

4എൻെറ ദൈവമാകുന്ന യഹോവ പറയുന്നു,
“അറുക്കുവാനായി നിർത്തിയിരിക്കുന്ന ആടി
നെ പരിചരിക്കൂ. 5അവരുടെ ഇടയന്മാർ ഉടമക
ളെയും കച്ചവടക്കാരെയും പോലെയാണ്. ഉടമ
കൾ ആടുകളെ കൊല്ലുന്നെങ്കിലും ശിക്ഷിക്ക
പ്പെടുന്നില്ല. ആടുകളെ വിൽക്കുന്ന കച്ചവട
ക്കാർ പറയുന്നു, ‘യഹോവ വാഴ്ത്തപ്പെടട്ടെ,
ഞാൻ ധനികനാകുന്നു!’ തങ്ങളുടെ ആടുകളോട്
ഇടയന്മാർക്ക് അനുകമ്പയില്ല. 6ഈ രാജ്യത്തു
വസിക്കുന്നവരോടു എനിക്കും കരുണയില്ല.”
യഹോവയാണിതു പറയുന്നത്, “നോക്കൂ,
ഓരോരുത്തരെയും ഞാൻ അവൻെറ അയൽക്കാ
രനെയും രാജാവിനെയും കൊണ്ട് അധിക്ഷേപി
ക്കും. അവരുടെ രാജ്യം നശിപ്പിക്കാൻ ഞാൻ
അവരെ സഹായിക്കും. അവരെ ഞാൻ തടയുക
യില്ല!”

7അങ്ങനെ അറുക്കുവാനായി വച്ചിരുന്ന
പാവം ആടുകളെ ഞാൻ പരിപാലിച്ചു. രണ്ടു
വടികൾ എടുത്ത് ഒരു വടിയെ ആനുകൂല്യം
എന്നും മറ്റേതിനെ ഐക്യമെന്നും ഞാൻ വിളി
ച്ചു. എന്നിട്ടാണു ഞാൻ ആടുകളെ കാക്കാൻ
തുടങ്ങിയത്. 8ഒരു മാസത്തിനുള്ളിൽ മൂന്ന് ഇടയ
ന്മാരെ ഞാൻ ഓടിച്ചു. ആടുകളോടു ഞാൻ
കോപിക്കുകയും അവ എന്നെ വെറുക്കാൻ തുട
ങ്ങുകയും ചെയ്തു. 9അപ്പോൾ ഞാൻ പറഞ്ഞു,
“ഞാൻ നിങ്ങളെ ഉപേക്ഷിക്കും! നിങ്ങളെ ഞാൻ
പരിപാലിക്കില്ല! ചാകേണ്ടവർക്കു ചാകാം,
നശിപ്പിക്കേണ്ടവർക്കു നശിപ്പിക്കാം. അവശേഷി
ക്കുന്നവർ പരസ്പരം നശിപ്പിച്ചുകൊള്ളട്ടെ.”
10അനന്തരം ആനുകൂല്യം എന്നുപേരായ വടി
ഞാൻ ഒടിച്ചുകളഞ്ഞു, എല്ലാ ജനതകളുമായു
ള്ള ദൈവത്തിൻെറ കരാർ അവൻ റദ്ദാക്കി
എന്നു കാണിക്കാനാണ് ഞാൻ അങ്ങനെ ചെ
യ്തത്. 11അങ്ങനെ ആ ദിവസം കരാർ അവസാ
നിച്ചു. ഈ സന്ദേശം യഹോവയിൽനിന്നുള്ള
താണെന്ന് എന്നെ നിരീക്ഷിക്കുകയായിരുന്ന
പാവം ആടുകൾ അറിയുകയും ചെയ്തു.

12അപ്പോൾ ഞാൻ പറഞ്ഞു, “എനിക്കു കൂലി
തരണമെന്നു നിങ്ങൾക്കു തോന്നുന്നെങ്കിൽ തരി
ക. ഇല്ലെങ്കിൽ, വേണ്ട!” അതിനാലവർ എനിക്കു
മുപ്പതു വെള്ളിക്കഷണങ്ങൾ തന്നു. 13അപ്പോൾ
യഹോവ എന്നോടു പറഞ്ഞു, “എൻെറ വില
യായി അവർ കരുതുന്നത് അത്രയുമാണ്. അത്ര
യും വലിയ തുക ആലയത്തിലെ ഭണ്ഡാരത്തി
ലേക്കെറിയൂ.” അതിനാൽ ആ മുപ്പതുകഷണം
വെള്ളിയും ഞാൻ യഹോവയുടെ ആലയത്തി
ലെ ഭണ്ഡാരത്തിലേക്കിട്ടു. 14അനന്തരം ഐക്യം
എന്നുപേരായ വടിയെടുത്ത് ഞാൻ രണ്ടു
കഷണങ്ങളാക്കി. യെഹൂദയ്ക്കും യിസ്രായേലി
നുമിടയിലുള്ള കരാർ റദ്ദായതായി കാണിക്കാ
നാണ് ഞാൻ അങ്ങനെ ചെയ്തത്.

15അപ്പോൾ യഹോവ എന്നോടു പറഞ്ഞു,
“ഇനി ബുദ്ധിഹീനനായൊരു ഇടയൻെറ സാധ
നങ്ങളെടുക്കുക. 16ഈ രാജ്യത്തിനു ഞാനൊരു
പുതിയ ഇടയനെ കണ്ടെത്തുമെന്നു അതു
സൂചിപ്പിക്കും. പക്ഷെ, നശിപ്പിക്കപ്പെടുന്ന
ആടുകളെ പരിപാലിക്കാൻ ഈ ചെറുപ്പക്കാ
രൻ പ്രാപ്തനല്ല. മുറിവേറ്റആടുകളെ സുഖ
പ്പെടുത്താനും അവൻ പോരാ. ജീവനോടെ
അവശേഷിക്കുന്നവയ്ക്കാഹാരം കൊടുക്കാനും
അയാൾക്കു കഴിയില്ല. ആരോഗ്യമുള്ളവയെ
കുളമ്പൊഴികെ മുഴുവനോടെ തിന്നുകയും
ചെയ്യും.”

17ഓ! കൊള്ളരുതാത്ത ഇടയാ, എൻെറ ആടു
കളെ നീ ഉപേക്ഷിച്ചു. അവനെ ശിക്ഷിക്കുക!
അവൻെറ വലതുകണ്ണും വലതുകൈയും വാളി
നിരയാക്കുക. അവൻെറ വലതുകൈ ഉപയോഗ
ശൂന്യമാകട്ടെ. അവൻെറ വലതുകണ്ണ് അന്ധമാ
കട്ടെ!

## യെഹൂദയ്ക്കു ചുറ്റിലുമുള്ള രാജ്യങ്ങ ളെപ്പറ്റിയുള്ള ദർശനങ്ങൾ

12 യിസ്രായേലിനെപ്പറ്റി യഹോവയിൽ
നിന്നുള്ള ദു:ഖസന്ദേശം. യഹോവ ആകാ
ശവും ഭൂമിയും സൃഷ്ടിച്ചു. അവൻ മനുഷ്യനിൽ
ആത്മാവിനെ സ്ഥാപിച്ചു. ആ യഹോവയാണ്
ഇക്കാര്യങ്ങൾ പറയുന്നത്. 2“നോക്കൂ, യെരൂശ
ലേമിനെ ഞാൻ അവൾക്കുചുറ്റുമുള്ള രാജ്യ
ങ്ങൾക്ക് ഒരു കോപ്പ വിഷംപോലെയാക്കും.
രാഷ്ട്രങ്ങൾ വന്ന് ആ നഗരത്തെ ആക്രമിക്കും.
യെഹൂദയിലെ സകലരും ആ കെണിയിലക
പ്പെടും. 3പക്ഷേ യെഹൂദയെ ഞാനൊരു ഭാര
മുള്ള പാറയാക്കും. അതെടുക്കാൻ ശ്രമിക്കുന്ന
ഏതൊരുവനും മുറിവേൽക്കുകയും ചെയ്യും.
അവർ മുറിച്ചു ചിതറിക്കപ്പെടും. പക്ഷേ ഭൂമിയി
ലെ മുഴുവൻ രാജ്യങ്ങളും ഒരുമിച്ചു വന്ന് യെരൂ
ശലേമിനോടു യുദ്ധം ചെയ്യും. 4എന്നാലപ്പോൾ
ഞാൻ കുതിരകളെ വിഭ്രമിപ്പിക്കുകയും പടയാ
ളിയെ പേടിപ്പിക്കുകയും ചെയ്യും. ശത്രുക്കളുടെ
എല്ലാ കുതിരകളെയും ഞാൻ അന്ധരാക്കും,
പക്ഷേ, എൻെറ കണ്ണുകൾ യെഹൂദയുടെ ഭവന
ത്തെ നിരീക്ഷിച്ചുകൊണ്ട് തുറന്നിരിക്കും. 5യെ
ഹൂദയിലെ കുലനേതാക്കന്മാർ ജനങ്ങളെ പ്രോ
ത്സാഹിപ്പിക്കും. അവർ പറയും, ‘സർവ്വശക്ത
നായ യഹോവയാണു നിങ്ങളുടെ ദൈവം,
അവൻ നമ്മെ കരുത്തരാക്കുന്നു.’ 6ആ സമയം
യെഹൂദയിലെ കുലനേതാക്കളെ ഞാൻ കാട്ടുതീ
കാടു നശിപ്പിക്കുന്ന പോലെയാക്കും. അവർ
തങ്ങളുടെ ശത്രുക്കളെ വൈക്കോൽക്കൂനയെന്ന
പോലെ ഭസ്മമാക്കും. അവർ തങ്ങൾക്കു ചുറ്റു
മുള്ള മുഴുവൻ ശത്രുക്കളെയും നശിപ്പിക്കും.
അങ്ങനെ യെരൂശലേംകാർക്ക് വീണ്ടും വിശ്രമി
ച്ചിരിക്കാൻ കഴിയും.”
7യെരൂശലേംനിവാസികൾ കൂടുതൽ അഹങ്ക
രിക്കാതിരിക്കാൻ യഹോവ യെഹൂദയിലെ ജന
ങ്ങളെ ആദ്യം രക്ഷിക്കും. തങ്ങളാണ് മറ്റു യെഹൂദ
ക്കാരെക്കാൾ മഹത്വമുള്ളവരെന്ന് ദാവീദിൻെറ
കുടുംബക്കാർക്കും യെരൂശലേമിലെ മറ്റുള്ളവ
ർക്കും അഹങ്കരിക്കാനാവില്ല. 8എന്നാൽ യെരൂശ
ലേംനിവാസികളെ യഹോവ സംരക്ഷിക്കും.
ഏറ്റവും ദുർബ്ബലനായവൻപോലും ദാവീദിനെ
പ്പോലെ മഹാനായൊരു ഭടനായിരിക്കും. ദാവീ
ദിൻെറ കുടുംബക്കാർ ദൈവത്തെപ്പോലെ, ജന
ങ്ങളെ നയിക്കുന്ന യഹോവയുടെ സ്വന്തം ദൂത
നെപ്പോലെയായിരിക്കും.
9യഹോവ പറയുന്നു, “അന്ന് യെരൂശലേമി
നെതിരെ യുദ്ധത്തിനു വരുന്ന രാഷ്ട്രങ്ങളെ
ഞാൻ തകർക്കും. 10ദാവീദിൻെറ കുടുംബക്കാരെ
യും യെരൂശലേംനിവാസികളെയും ഞാൻ കരു
ണയും ഔദാര്യത്തിൻെറയും ആത്മാവുകൊണ്ടു
നിറയ്ക്കും. തങ്ങൾ തുളച്ചവനെയെന്നപോലെ
അവർ എന്നെ നോക്കും. അവർ ദു:ഖിതരാകും.
തൻെറ ഏകപുത്രൻെറ മരണത്തിൽ ദു:ഖിക്കുന്ന
വനെപ്പോലെയായിരിക്കും അവരുടെ ദു:ഖം,
തൻെറ ആദ്യജാതനായ പുത്രൻ മരിച്ചതിൽ
വിലപിക്കുന്നവനെപ്പോലെയായിരിക്കും. 11യെ
രൂശലേമിൽ കഠിനദു:ഖത്തിൻെറയും വിലാപ
ത്തിൻെറയും ദിനംവരും. മെഗിദ്ദോതാഴ്വര
യിലെ ഹദദ്-രിമ്മോൻെറ മരണത്തിൽ ആളു
കൾ വിലപിച്ച കാലത്തേതുപോലെയായിരി
ക്കും അത്. 12ഓരോകുടുംബവും വിലപിക്കും.
ദാവീദിൻെറ കുടുംബത്തിലെ ആണുങ്ങൾ വില
പിക്കും. അവരുടെഭാര്യമാരും വിലപിക്കും.
നാഥാൻെറ കുടുംബത്തിലെ പുരുഷന്മാർ വില
പിക്കും. അവരുടെ ഭാര്യമാരും വിലപിക്കും. 13ലേ
വിയുടെ കുടുംബത്തിലെ പുരുഷന്മാർ വിലപി
ക്കും. അവരുടെ ഭാര്യമാരും വിലപിക്കും. ശിമെ
യോൻെറ കുടുംബത്തിലെ പുരുഷന്മാർ വില
പിക്കും. അവരുടെ ഭാര്യമാരും വിലപിക്കും.
14മറ്റെല്ലാ ഗോത്രങ്ങളിലും അതുതന്നെ സംഭവി
ക്കും. പുരുഷന്മാരും സ്ത്രീകളും വെവ്വേറെ വില
പിക്കും.”

13 എന്നാൽ അന്ന്, ദാവീദിൻെറ കുടുംബ
ത്തിനും മറ്റ് യെരൂശലേം കാർക്കുമായി
പുതിയൊരു നീരുറവ തുറക്കപ്പെടും. അവരുടെ
പാപങ്ങൾ കഴുകിക്കളഞ്ഞ് അവരെ ശുദ്ധരാക്കു
ന്നതിനുള്ളതാണ് ആ ജലധാര.

## വ്യാജപ്രവാചകർ ഇനിയില്ല

2സർവ്വശക്തനായ യഹോവ പറയുന്നു,
“അന്ന് ഭൂമിയിലെ എല്ലാ വിഗ്രഹങ്ങളും ഞാൻ
ഇല്ലായ്മ ചെയ്യും. ജനങ്ങൾ പിന്നീടവയുടെ
പേരുകൾപോലും ഓർമ്മിക്കുകയില്ല. വ്യാജപ്ര
വാചകരെയും അശുദ്ധാത്മാക്കളെയും ഞാൻ
ഭൂമിയിൽനിന്നും തുരത്തും. 3ആരെങ്കിലും പ്രവാ
ചകനായി തുടർന്നാൽ അവൻ ശിക്ഷിക്ക
പ്പെടും. അവൻെറ മാതാപിതാക്കൾ, സ്വന്തം
അപ്പനമ്മമാർപോലും അവനോടു പറയും,
‘യഹോവയുടെ നാമത്തിൽ നീ നുണകൾ പറ
ഞ്ഞിരിക്കുന്നു, അതിനാൽ നീ മരിക്കണം!’ പ്രവ
ചനം ചെയ്യുന്നതിന് അവൻെറ സ്വന്തം അമ്മ
യും അപ്പനും അവനെ കുത്തിപ്പിളർക്കും. 4അന്ന്
പ്രവാചകർ തങ്ങളുടെ ദർശനങ്ങളിലും പ്രവച
നങ്ങളിലും ലജ്ജിക്കും. താനൊരു പ്രവാചകനാ
ണെന്നു സൂചിപ്പിക്കുന്ന വസ്ത്രം അന്നവർ
ധരിക്കുകയില്ല. പ്രവചനമെന്ന് അവർ വിളി
ക്കുന്ന നുണകൾകൊണ്ട് ആളുകളെ വഞ്ചിക്കാൻ
അന്നവർ ആ വസ്ത്രങ്ങൾ ധരിക്കില്ല. 5അവർ
പറയും, ‘ഞാൻ പ്രവാചകനല്ല, ഞാനൊരു
കൃഷിക്കാരനാണ്. കൊച്ചുകുട്ടിയായിരുന്ന
പ്പോൾ മുതൽ കൃഷിപ്പണി ചെയ്യുന്നവനാണു
ഞാൻ.’ 6പക്ഷെ മറ്റുള്ളവർ പറയും, ‘പിന്നെ,
നിൻെറ കൈകളിലെ മുറിവുകളെന്താണ്?’
അവൻ പറയും, ‘അതു കൂട്ടുകാരൻെറ വീട്ടിൽ
വച്ചുണ്ടായ മുറിവാണ്.’”
7സർവ്വശക്തനായ യഹോവ പറയുന്നു,
“വാളേ, ഇടയനെ വെട്ടൂ! എൻെറ സ്നേഹി
തനെ വെട്ടൂ! ഇടയനെ വെട്ടൂ, അപ്പോൾ ആടു
കൾ ഓടിപ്പൊയ്ക്കൊള്ളും. ആ ചെറിയവരെ
ഞാൻ ശിക്ഷിക്കും. 8ദേശത്തെമൂന്നിൽ രണ്ടു
പേർ മുറിവേറ്റുമിരിക്കും. പക്ഷെ അവരിൽ
മൂന്നിലൊന്നു അവശേഷിക്കും. 9അപ്പോൾ, അവ
ശേഷിക്കുന്ന അവരെ ഞാൻ പരീക്ഷിക്കും. അവ
ർക്കു പല ദുരിതങ്ങളും ഞാൻ നൽകും. വെള്ളി
യെ അഗ്നിശുദ്ധിചെയ്യുന്നതിനുള്ള അഗ്നി
പോലെയായിരിക്കും ദുരിതങ്ങൾ. സ്വർണ്ണത്തി
ൻെറശുദ്ധി പരിശോധിക്കുമ്പോലെ ഞാനവ
രെ പരീക്ഷിക്കും. അപ്പോൾ സഹായത്തിനായി
അവരെന്നെ വിളിക്കുകയും അവരോടു ഞാൻ
മറുപടി പറയുകയും ചെയ്യും. ‘നിങ്ങൾ എൻെറ
ജനങ്ങളാണ്’ എന്നു ഞാൻ പറയും, ‘യഹോവ
യാണ് എൻെറ ദൈവം’ എന്നു അവരും പറയും.”

## ന്യായവിധിയുടെ ദിവസം

14 നോക്കൂ, യഹോവയ്ക്കു ന്യായവിധിക്കാ
യി ഒരു വിശേഷദിനമുണ്ട്. നീ എടുത്തി
രിക്കുന്ന ധനം നിൻെറ നഗരത്തിൽ വീതിക്ക
പ്പെടുകയും ചെയ്യും. 2യെരൂശലേമിനെതിരെ

പടപൊരുതാൻ എല്ലാ രാജ്യങ്ങളെയും ഞാൻ
ഒരുമിപ്പിക്കും. അവർ നഗരം പിടിച്ചടക്കുകയും
വീടുകൾ തകർക്കുകയും ചെയ്യും. സ്ത്രീകൾ
ബലാത്സംഗം ചെയ്യപ്പെടുകയും പകുതിയോള
മാളുകൾ പ്രവാസത്തടവുകാരാക്കപ്പെടുകയും
ചെയ്യും. എന്നാൽ ബാക്കിയാളുകൾ നഗര
ത്തിൽനിന്നും മാറ്റപ്പെടുകയില്ല. 3അപ്പോൾ ആ
രാഷ്ട്രങ്ങളുമായി യുദ്ധംചെയ്യാൻ യഹോവ
പുറപ്പെടും. അതൊരു യഥാർത്ഥ യുദ്ധമായിരി
ക്കും. 4അന്ന് യെരൂശലേമിൻെറ കിഴക്കു ഒലിവു
മലയിൽ അവൻ നിൽക്കും. ഒലിവുമലപിളരും.
മലയുടെ ഒരു ഭാഗം വടക്കോട്ടു നീങ്ങും. ഒരു
ഭാഗം തെക്കോട്ടും. കിഴക്കുപടിഞ്ഞാറായി ഒരു
താഴ്വര തുറക്കപ്പെടും. 5മലയുടെ താഴ്വര അടു
ത്തടുത്തു വരുന്നതുകണ്ട് നിങ്ങൾ ഓടിപ്പോ
കാൻ ശ്രമിക്കും. യെഹൂദയിലെ രാജാവായി
രുന്ന ഉസ്സീയാവിൻെറ കാലത്തുണ്ടായ ഭൂകമ്പ
ത്തിൽനിന്നും രക്ഷപ്പെടാൻ ഓടിയതുപോലെ
നിങ്ങൾ ഓടും. എന്നാൽ എൻെറ ദൈവമാകുന്ന
യഹോവ അവൻെറ എല്ലാ വിശുദ്ധരോടുമൊ
പ്പം പ്രത്യക്ഷനാകും.

6-7അത് വളരെ പ്രത്യേകതയുള്ളൊരു ദിവസ
മായിരിക്കും. വെളിച്ചമോ തണുപ്പോ മൂടൽ
മഞ്ഞോ ഉണ്ടായിരിക്കില്ല. എങ്ങനെയെന്നു
യഹോവയ്ക്കേ അറിയൂ. പക്ഷേ രാത്രിയോ
പകലോ ഉണ്ടായിരിക്കില്ല. സാധാരണ ഇരുട്ടു
വരുന്ന സമയത്തും വെളിച്ചമുണ്ടായിരിക്കും.
8അന്ന്, യെരൂശലേമിൽനിന്നും തുടർച്ചയായി
വെള്ളമൊഴുകും. ആ പ്രവാഹം പിളരുകയും
ഒരു ഭാഗം കിഴക്കോട്ടും മറ്റേ ഭാഗം പടിഞ്ഞാറ്
മദ്ധ്യധരണ്യാഴിയിലേക്കും ഒഴുകും. വേനൽക്കാ
ലവും ശീതകാലവുമടക്കം ഒരു വർഷക്കാലം
അതു ഒഴുകിക്കൊണ്ടിരിക്കും. 9അന്ന് യഹോവ
മുഴുവൻ ലോകത്തിൻെറയും രാജാവായിരിക്കു
കയും ചെയ്യും. യഹോവ ഏകൻ. അവൻെറ
നാമം ഏകം തന്നെ. 10അന്ന് യെരൂശലേംപ്രദേശം
മുഴുവനും അരാബാ മരുഭൂമിപോലെ ശൂന്യമാ
യിത്തീരും. രാജ്യമാകെ ഗേബമുതൽ നെഗെവി
ലെ രിമ്മോൻവരെ മരുഭൂമി പോലെയായി
തിരിക്കും. എന്നാൽ യെരൂശലേം നഗരം, ബെന്യാ
മീൻകവാടംമുതൽ ഒന്നാം കവാടമായ മൂലക്ക
വാടംവരെയും ഹനനേൽ ഗോപുരംമുതൽ
രാജാവിൻെറ മുന്തിരിച്ചക്കുവരെയും പുനർനി
ർമ്മിക്കപ്പെടും. 11ആളുകൾ അങ്ങോട്ടു താമസി
ക്കാനായി നീങ്ങും. ഒരു ശത്രുവും അവരെ നശി
പ്പിക്കാൻ വരില്ല. യെരൂശലേം സുരക്ഷിതമായി
രിക്കും.

12എന്നാൽ യെരൂശലേമിനെതിരെ പടപൊ
രുതിയ രാഷ്ട്രങ്ങളെ യഹോവ ശിക്ഷിക്കും.
അവർക്ക് മാരകമായൊരു രോഗം പിടിപെടാൻ
അവൻ ഇടയാക്കും. ആളുകൾ ജീവിച്ചിരിക്കെ
അവരുടെ തൊലി അളിഞ്ഞുതുടങ്ങും. അവ
രുടെ കണ്ണുകൾ അവയുടെ തടങ്ങളിലിരുന്നും
നാക്കുകൾ വായിലിരുന്നും അളിയും. 13-15ശത്രു
പാളയത്തിൽ ആ ഭീകരരോഗം ബാധിക്കും.
അവരുടെ കുതിരകൾക്കും കോവർകഴുതകൾ
ക്കും ഒട്ടകങ്ങൾക്കും കഴുതകൾക്കും ആ രോഗം
ബാധിക്കും.

അന്ന് യഹോവ അവരെ സംഭീതരാക്കും.
ഓരോരുത്തരും തൻെറ അയൽക്കാരൻെറ കൈ
കൾ പിടിക്കുകയും ആ കൈകൾ പരസ്പരം
പോരടിക്കുകയും ചെയ്യും. യെഹൂദ്യരും യെരൂശ
ലേമിൽ പോരടിക്കും. സകലരാഷ്ട്രങ്ങളുടെ
യും സമ്പത്ത് നഗരത്തിനുചുറ്റും സമാഹരിക്ക
പ്പെടുന്ന സമയത്താണിതു സംഭവിക്കുക. ധാരാ
ളം സ്വർണ്ണവും വെള്ളിയും വസ്ത്രങ്ങളും അവ
ർക്കു ലഭിക്കും. 16യെരൂശലേമിനോടു യുദ്ധം
ചെയ്യാനെത്തിയതിൽ ചിലർ അവശേഷിക്കും.
എല്ലാവർഷവും അവർ രാജാവിനെ, സർവ്വശ
ക്തനായ യഹോവയെ ആരാധിക്കാനായി വരി
കയും ചെയ്യും. കൂടാരത്തിരുനാളിന് ആരാധന
യ്ക്കായി യെരൂശലേമിൽ അവരെത്തും.

17ഭൂമിയിലെ ഏതെങ്കിലും കുടുംബങ്ങൾ
രാജാവിനെ, സർവ്വശക്തനായ യഹോവയെ
ആരാധിക്കാൻ വന്നില്ലെങ്കിൽ യഹോവ, അവ
ർക്കു മഴ പെയ്യിക്കുകയില്ല. 18ഈജിപ്തിലെ
ഏതെങ്കിലും കുടുംബങ്ങൾ കൂടാരത്തിരുനാളാ
ഘോഷിക്കാൻ എത്തിയില്ലെങ്കിൽ ശത്രുരാഷ്ട്ര
ങ്ങൾക്കു നൽകിയ രോഗങ്ങൾ യഹോവ അവ
ർക്കും നൽകും. 19ഈജിപ്തിനും കൂടാരത്തിരു
നാൾ ആഘോഷിക്കാനെത്താത്ത മറ്റു രാജ്യങ്ങ
ൾക്കുമുള്ള ശിക്ഷ അതായിരിക്കും.

20അന്ന് എല്ലാം ദൈവത്തിൻേറതായിരിക്കും.
കുതിരകളുടെ മണികളിൽപ്പോലും യഹോവ
യ്ക്കു വിശുദ്ധം* എന്നെഴുതിയിരിക്കും. യഹോ
വയുടെ ആലയത്തിലുപയോഗിച്ച എല്ലാ
പാത്രങ്ങളും ബലിപീഠത്തിലുപയോഗിച്ച
പാത്രങ്ങൾപോലെ പ്രധാനമായിരിക്കും.
21സത്യത്തിൽ, യെരൂശലേമിലും യെഹൂദയിലും
ഉള്ള സകലപാത്രങ്ങളിലും സർവ്വശക്തനായ
യഹോവയ്ക്കു വിശുദ്ധം എന്നു രേഖപ്പെടുത്തി
യിട്ടുണ്ടാകും. യഹോവയ്ക്കുയാഗമർപ്പിക്കുന്ന
എല്ലാവരും വന്ന് ആ പാത്രങ്ങളെടുത്ത് അതിൽ
അവരുടെ പ്രത്യേക ആഹാരം പാകം ചെയ്യും.

അന്ന് സർവ്വശക്തനായ യഹോവയുടെ ആലയത്തിൽ ഒരു കച്ചവടക്കാരനും കൊടുക്കൽവാങ്ങലുകൾ നടത്തുന്നുണ്ടാവില്ല.

---

**യഹോവയ്ക്കു വിശുദ്ധം** ദൈവാലയത്തിലുപയോഗിക്കുന്ന സകലതിലും ഈ വാക്കുകൾ എഴുതിയിട്ടുണ്ട്. ഈ സാധനങ്ങൾ യഹോവയുടേതാണെന്നും വിശുദ്ധകാര്യങ്ങൾക്കു മാത്രമേ അവ ഉപയോഗിക്കാവൂ എന്നുമാണിതു കാണിക്കുന്നത്. ഈ അടയാളമുള്ള പാത്രങ്ങൾ വിശുദ്ധസ്ഥലത്ത് പുരോഹിതന്മാർക്കു മാത്രമേ ഉപയോഗിക്കാനാവൂ.

# മലാഖി

1 ദൈവത്തിൽനിന്നൊരു സന്ദേശം. യഹോവ
യിൽനിന്നും യിസ്രായേലിനുള്ളതാണ് ഈ
സന്ദേശം. മലാഖിയിലൂടെയാണ് ഈ സന്ദേശം
ദൈവം നൽകിയത്.

### ദൈവം യിസ്രായേലിനെ സ്നേഹിക്കുന്നു

2യഹോവ പറഞ്ഞു, “ഞാൻ നിങ്ങളെ സ്നേ
ഹിക്കുന്നു.” പക്ഷേ നിങ്ങൾ പറഞ്ഞു, “നീ
ഞങ്ങളെ സ്നേഹിക്കുന്നുവെന്നതിന് എന്താണു
തെളിവ്?” യഹോവ പറഞ്ഞു, “ഏശാവ് യാ
ക്കോബിന്റെ സഹോദരനായിരുന്നു. ശരിയ
ല്ലേ? എന്നാൽ യാക്കോബിനെയാണു ഞാൻ
തെരഞ്ഞെടുത്തത്. 3ഏശാവിനെ ഞാൻ സ്വീ
കരിച്ചതുമില്ല. ഏശാവിന്റെ മലമ്പ്രദേശത്തെ
രാജ്യം ഞാൻ നശിപ്പിച്ചു. ഏശാവിന്റെ രാജ്യം
നശിപ്പിക്കപ്പെട്ടു. ഇപ്പോളവിടെ കാട്ടുനാ
യ്ക്കൾ മാത്രം വസിക്കുകയും ചെയ്യുന്നു.”
4എദോംകാർ ഇങ്ങനെ പറഞ്ഞേക്കാം,
“ഞങ്ങൾ നശിപ്പിക്കപ്പെട്ടു. പക്ഷേ, ഞങ്ങൾ
തിരികെച്ചെന്നു ഞങ്ങളുടെ നഗരങ്ങൾ വീണ്ടും
നിർമ്മിക്കും.”
പക്ഷേ, സർവ്വശക്തനായ യഹോവ പറയു
ന്നു, “ആ നഗരങ്ങൾ അവർ വീണ്ടും നിർമ്മി
ച്ചാൽ അവയെ ഞാൻ വീണ്ടും നശിപ്പിക്കും!”
അതിനാൽ എദോം ഒരു ദുഷ്ടരാജ്യമെന്നു ജന
ങ്ങൾ പറയുന്നു. ആ ദേശത്തെ യഹോവ
എന്നും വെറുക്കുന്നെന്നു ആളുകൾ പറയുന്നു.
5ഇതെല്ലാം കണ്ടു നിങ്ങൾ പറഞ്ഞു, “യിസ്രാ
യേലിനുപുറത്തും യഹോവ വലിയവൻ
തന്നെ!”

### ദൈവത്തെ ജനങ്ങൾ ആദരിക്കുന്നില്ല

6സർവ്വശക്തനായ യഹോവ പറഞ്ഞു, “കുട്ടി
കൾ, അവരുടെ പിതാവിനെ ആദരിക്കുന്നു.
ഭൃത്യന്മാർ തങ്ങളുടെ യജമാനന്മാരെ ആദരിക്കു
ന്നു. ഞാൻ നിങ്ങളുടെ പിതാവാകുന്നു. പിന്നെ
നിങ്ങളെന്തുകൊണ്ട് എന്നെ ആദരിക്കുന്നില്ല?
ഞാൻ നിങ്ങളുടെ യജമാനനാകുന്നു. പിന്നെ,
നിങ്ങളെന്തുകൊണ്ട് എന്നെ ആദരിക്കുന്നില്ല?
പുരോഹിതന്മാരേ, നിങ്ങളെന്റെ നാമത്തെ
ആദരിക്കുന്നില്ല.”
എന്നാൽ നിങ്ങൾ പറയുന്നു, “നിന്റെ നാമ
ത്തെ ആദരിക്കാതിരിക്കാനുംമാത്രം ഞങ്ങളെന്താ
ണു ചെയ്തത്?” 7യഹോവ പറഞ്ഞു, “അശുദ്ധി
യുള്ള അപ്പം നിങ്ങൾ എന്റെ യാഗപീഠത്തി
ങ്കലേക്കു കൊണ്ടുവന്നു!”
എന്നാൽ നിങ്ങൾ ചോദിച്ചു, “ആ അപ്പത്തെ
അശുദ്ധമാക്കിയതെന്താണ്?”
യഹോവ പറഞ്ഞു, “എന്റെ മേശ (യാഗ
പീഠം)യോടു നിങ്ങൾ ആദരവു കാട്ടിയില്ല.
8കണ്ണുപൊട്ടിയ മൃഗങ്ങളെ നിങ്ങൾ ബലിക്കാ
യി കൊണ്ടുവന്നു. അതു തെറ്റുമാണ്! രോഗം
പിടിച്ചതും മുടന്തുള്ളതുമായ മൃഗങ്ങളെ നിങ്ങൾ
ബലികൾക്കായി കൊണ്ടുവന്നു. അതും തെറ്റാ
ണ്! രോഗംപിടിച്ച ആ മൃഗങ്ങളെ നിങ്ങളുടെ
രാജ്യാധികാരിക്കു സമ്മാനമായി നൽകിയാൽ
ആ മൃഗങ്ങളെ അയാൾ സ്വീകരിക്കുമോ? ഇല്ല!
ആ സമ്മാനങ്ങൾ അയാൾ സ്വീകരിക്കില്ല!”
സർവ്വശക്തനായ യഹോവയാണ് ഇക്കാര്യ
ങ്ങൾ പറഞ്ഞത്!
9“പുരോഹിതന്മാരേ, യഹോവ നമ്മോടു
കാരുണ്യം കാട്ടുന്നതിന് നിങ്ങളവനോടപേക്ഷി
ക്കണം. എന്നാലവൻ നിങ്ങൾക്കു ചെവി തരില്ല.
ഇതൊക്കെ നിങ്ങളുടെ തെറ്റാണ്.” സർവ്വശക്ത
നായ യഹോവയാണിതെല്ലാം പറഞ്ഞത്.
10“നിങ്ങളിൽ ചില പുരോഹിതന്മാർ ആലയ
ത്തിന്റെ കതകുകളടയ്ക്കുകയും കൃത്യമായി
അഗ്നി ജ്വലിപ്പിക്കുകയും ചെയ്തേക്കാം.
ഞാൻ നിങ്ങളിൽ പ്രസാദിക്കില്ല. നിങ്ങളുടെ
വഴിപാടുകൾ ഞാൻ സ്വീകരിക്കുകയുമില്ല.”
സർവ്വശക്തനായ യഹോവയാണ് ഈ കാര്യ
ങ്ങൾ പറഞ്ഞത്!
11“ജാതികൾ എന്റെ നാമത്തെ ആദരിക്കുന്നു.
ലോകമെമ്പാടും ആളുകൾ എനിക്കു നല്ല സമ്മാ
നങ്ങൾ കൊണ്ടുവരുന്നു. അവർ നല്ല ധൂപവഴി
പാടു നടത്തുന്നു. എന്തുകൊണ്ടെന്നാൽ എന്റെ
നാമം അവർക്കു പ്രധാനമാണ്.” സർവ്വശക്ത
നായ യഹോവയാണിതൊക്കെ പറഞ്ഞത്.
12“എന്നാൽ എന്റെ നാമത്തെ നിങ്ങളാദരി
ക്കുന്നില്ലെന്നു സ്വയം തെളിയിക്കുന്നു. യഹോ
വയുടെ മേശ (യാഗപീഠം) അശുദ്ധമാണെന്നു
നിങ്ങൾ പറയുന്നു. 13ആ മേശയിലെ ഭക്ഷണം
നിങ്ങളിഷ്ടപ്പെടുന്നുമില്ല. നിങ്ങൾ അതു മണ
ത്തുനോക്കുകയും ഭക്ഷിക്കാൻ വിസമ്മതിക്കു
കയും ചെയ്യുന്നു. അതു കൊള്ളരുതാത്തതെന്നു
നിങ്ങൾ പറയുന്നു. എന്നാലതു ശരിയല്ല.
പിന്നെ, രോഗംപിടിച്ച, മുടന്തുള്ള, കവർന്നെ
ടുത്ത (ബലമായി പിടിച്ചെടുത്ത) മൃഗങ്ങളെ
നിങ്ങളെനിക്കു ബലിയ്ക്കായി കൊണ്ടുവരുന്നു.
രോഗംപിടിച്ച മൃഗങ്ങളെ എനിക്കു ബലിയർ
പ്പിക്കാൻ നിങ്ങൾ ശ്രമിക്കുന്നു. എന്നാൽ രോഗം
പിടിച്ച ആ മൃഗങ്ങളെ നിങ്ങളിൽനിന്നും ഞാൻ
സ്വീകരിക്കില്ല. 14ചിലർക്ക്, ബലിയർപ്പിക്കാൻ
കൊള്ളാവുന്ന നല്ല ആൺമൃഗങ്ങളുണ്ട്. എന്നാൽ
ആ നല്ല മൃഗങ്ങളെ അവർ എനിക്കു തരുന്നില്ല.
ചിലർ നല്ല മൃഗങ്ങളെ എന്റെ അടുത്തേക്കു
കൊണ്ടുവരുന്നുണ്ട്. ആരോഗ്യമുള്ള ആ മൃഗങ്ങ
ളെ അവർ എനിക്കു നേരും. എന്നാൽ ആ
നല്ല മൃഗങ്ങളെ അവർ രഹസ്യമായി മാറ്റി എനി
ക്കു രോഗം പിടിച്ച മൃഗങ്ങളെ നൽകുന്നു. അവ
ർക്കു ദുരിതം സംഭവിക്കും! ഞാനാണു മഹാരാ
ജാവ്! നിങ്ങളെന്നെ ആദരിക്കണം! ലോകമെമ്പാ
ടുമുള്ളവർ എന്നെ ആദരിക്കുന്നു!” സർവ്വശക്ത
നായ യഹോവയാണിതു പറഞ്ഞത്!

### പുരോഹിതർക്കുള്ള ചട്ടങ്ങൾ

2 “പുരോഹിതന്മാരേ, ഈ ചട്ടം നിങ്ങൾക്കുള്ള
താണ്! എന്നെ ശ്രവിക്കുക! ഞാൻ പറയുന്ന
കാര്യങ്ങൾ ശ്രദ്ധിക്കുക! എന്റെ നാമത്തോട്
ആദരവു കാട്ടുക! 2എന്റെ നാമത്തെ നിങ്ങൾ
ആദരിച്ചില്ലെങ്കിൽ, നിങ്ങൾക്കു ദുരിതങ്ങളുണ്ടാ

കും. നിങ്ങൾ അനുഗ്രഹങ്ങൾ ചൊരിയുന്നത്
ശാപങ്ങളായിത്തീരും. എന്റെ നാമത്തോടു
നിങ്ങൾ ആദരവു കാട്ടാത്തതിനാൽ നിങ്ങൾക്കു
ഞാൻ ദുരിതങ്ങളുണ്ടാക്കും!" സർവ്വശക്തനായ
യഹോവ പറഞ്ഞതാണ് ഇക്കാര്യങ്ങൾ.

3"നോക്കൂ, നിങ്ങളുടെ പിൻഗാമികളെ ഞാൻ
ശിക്ഷിക്കും. അവധിദിവസങ്ങളിൽ നിങ്ങൾ
പുരോഹിതന്മാർ എനിക്കു ബലികളർപ്പിക്കും.
ചത്തമൃഗങ്ങളുടെ ചാണകവും ആന്തരാവയവ
ങ്ങളും എടുക്കുകയും അവ ദൂരേക്കെറിയുകയും
ചെയ്യും. എന്നാൽ ആ ചാണകം ഞാൻ നിങ്ങ
ളുടെ മുഖത്തു തേക്കും. എന്നിട്ടവയോടൊപ്പം
നിങ്ങളെയും ദൂരേക്കെറിയും! 4അപ്പോൾ നിങ്ങ
ൾക്കു ബോദ്ധ്യമാകും, ഈ ചട്ടം നിങ്ങൾക്കു
ഞാനെന്തിനാണു തരുന്നതെന്ന്. ലേവിയോ
ടുള്ള എന്റെ കരാർ തുടരുന്നതിനാണ് നിങ്ങ
ളോടു ഞാൻ ഈ കല്പനകൾ പറയുന്നത്."
സർവ്വശക്തനായ യഹോവയാണ് ഈ കാര്യ
ങ്ങൾ പറഞ്ഞത്.

5യഹോവ പറഞ്ഞു, "ലേവിയുമായി ഞാൻ
ആ കരാറുണ്ടാക്കി. അവനുജീവനും സമാധാന
വും നൽകാമെന്ന് ഞാൻ വാക്കുകൊടുക്കുകയും
അതൊക്കെ നൽകുകയും ചെയ്തു! ലേവി
എന്നെ ആദരിച്ചു! എന്റെനാമത്തെ അവൻ
ആദരിച്ചു! 6സത്യമായ ധർമ്മോപദേശങ്ങൾ
ലേവി പഠിപ്പിച്ചു. നുണകൾ അവൻ പഠിപ്പി
ച്ചില്ല! ലേവി വിശ്വസ്തനായിരുന്നു. അവൻ
സമാധാനത്തെ സ്നേഹിക്കുകയും ചെയ്തു.
ലേവി എന്നെ പിന്തുടരുകയും അനവധി
പേരെ പാപം നിറഞ്ഞ ജീവിതരീതിയിൽ
നിന്നും തിരിച്ചുവിടുകയും ചെയ്തു. 7പുരോ
ഹിതൻ ദൈവത്തിന്റെ ധർമ്മോപദേശങ്ങളറി
ഞ്ഞിരിക്കണം. പുരോഹിതന്റെയടുത്തു ചെന്ന്
ആളുകൾക്കു ദൈവവചനങ്ങൾ പഠിക്കാൻ കഴി
യണം. ജനങ്ങളോടുള്ള ദൈവത്തിന്റെ ദൂതനാ
യിരിക്കണം പുരോഹിതൻ."

8യഹോവ പറഞ്ഞു, "നിങ്ങൾ പുരോഹിത
ന്മാർ എന്നെ പിന്തുടരുന്നതു നിർത്തി! ആളുക
ളെക്കൊണ്ടു തിന്മചെയ്യിക്കാൻ നിങ്ങൾ ഉപദേ
ശങ്ങൾ ദുരുപയോഗം ചെയ്തു. ലേവിയുമായു
ള്ള കരാർ നിങ്ങൾ തകർത്തു!" സർവ്വശക്തനായ
യഹോവയാണിതൊക്കെ പറഞ്ഞത്! 9"ഞാൻ
പറഞ്ഞ മാർഗ്ഗത്തിലൂടെയല്ല നിങ്ങൾ ജീവിക്കു
ന്നത്! എന്റെ ഉപദേശങ്ങൾ ജനങ്ങൾക്കു ചൊ
ല്ലിക്കൊടുക്കുമ്പോൾ നിങ്ങൾ പക്ഷപാതം
കാണിച്ചു. അതിനാൽ നിങ്ങളെ ഞാൻ നിസ്സാര
ന്മാരാക്കും. ആളുകൾ നിങ്ങളെ ബഹുമാനി
ക്കില്ല!"

## യെഹൂദാ ദൈവത്തോടു അവി ശ്വസ്തത കാട്ടി

10നമുക്കെല്ലാം ഒരു പിതാവാണുള്ളത്
(ദൈവം). നമ്മിലോരോരുത്തരെയും ഒരേ
ദൈവമാണു സൃഷ്ടിച്ചത്! പിന്നെന്തിനാണ്
ആളുകൾ തങ്ങളുടെ സഹോദരന്മാരെ വഞ്ചി
ക്കുന്നത്? കരാറിനെ തങ്ങളാദരിക്കുന്നില്ലെന്നാ
ണവർ തെളിയിക്കുന്നത്. നമ്മുടെ പൂർവ്വികർ
ദൈവവുമായുണ്ടാക്കിയ കരാറിനെ അവർ
ആദരിക്കുന്നില്ല. 11യെഹൂദക്കാർ മറ്റുള്ളവരെ
വഞ്ചിച്ചു. യെരൂശലേമിലും യിസ്രായേലിലുമു
ള്ളവർ കൊടുംകൃത്യങ്ങൾ ചെയ്തു! യെഹൂദ
ക്കാർ യഹോവയുടെ വിശുദ്ധആലയത്തെ
ആദരിച്ചില്ല. ദൈവം ആ സ്ഥലത്തെ സ്നേഹി
ക്കുന്നു! യെഹൂദക്കാർ ആ വിദേശദേവതയെ
ആരാധിക്കാൻ തുടങ്ങി! 12അവരെ യഹോവ
യെഹൂദകുടുംബത്തിൽനിന്നും നീക്കംചെയ്യും.
അവർ യഹോവയ്ക്കു വഴിപാടുകൾ കൊണ്ടു
വരുമെങ്കിലും പ്രയോജനമില്ല. 13നിങ്ങൾക്കു
കരഞ്ഞു കണ്ണീരുകൊണ്ട് യഹോവയുടെ യാഗ
പീഠത്തെ മൂടാം. പക്ഷെ യഹോവ നിങ്ങളുടെ
വഴിപാടു സ്വീകരിക്കില്ല. നിങ്ങളവനുകൊണ്ടു
വരുന്ന സാധനങ്ങളിലൊന്നും യഹോവ പ്രസാ
ദിക്കില്ല. 14"ഞങ്ങളുടെ വഴിപാടുകൾ യഹോവ
സ്വീകരിക്കാത്തതെന്ത്?" എന്നു നിങ്ങൾ ചോദി
ച്ചു. എന്തുകൊണ്ടെന്നാൽ, നിങ്ങൾ ചെയ്ത
തിന്മകളൊക്കെ യഹോവ കണ്ടു. അവൻ നിങ്ങ
ൾക്കെതിരെ ഒരു സാക്ഷിയാണ്. നിങ്ങൾ നിങ്ങ
ളുടെ ഭാര്യയെ ചതിക്കുന്നത് അവൻ കണ്ടു.
യൗവനത്തിൽത്തന്നെ നീ അവളെ വിവാഹം
ചെയ്തതാണ്. അവൾ നിന്റെ സഖിയായിരു
ന്നു. പിന്നെ നിങ്ങൾ കരാറിന്റെ അടിസ്ഥാന
ത്തിൽ വിവാഹിതരാകുകയും അവൾ നിന്റെ
ഭാര്യയാവുകയും ചെയ്തു. പക്ഷേ നീ അവളെ
ചതിച്ചു. 15ഭാര്യാഭർത്താക്കന്മാർ ഒരാന്മാവും
ഒരു ശരീരവുമാകണമെന്നാണ് യഹോവയുടെ
ആഗ്രഹം. എന്തുകൊണ്ടെന്നാൽ, അങ്ങനെ
അവർക്കു വിശുദ്ധസന്തതികളുണ്ടാകും. അതി
നാൽ ആ ആത്മീയൈക്യം സംരക്ഷിക്കുക.
നിന്റെ ഭാര്യയെ വഞ്ചിക്കരുത്. ചെറുപ്പംമുത
ലേതന്നെ നിന്റെ ഭാര്യയായിരുന്നു അവൾ.

16യിസ്രായേലിന്റെ ദൈവമായ യഹോവ
പറയുന്നു, "വിവാഹമോചനം ഞാൻ വെറുക്കു
ന്നു. പുരുഷന്മാരുടെ ക്രൂരതകളും ഞാൻ വെറു
ക്കുന്നു. അതിനാൽ നിങ്ങളുടെ ആത്മീയൈക്യം
കാത്തു സൂക്ഷിക്കുക. നിന്റെ ഭാര്യയെ വഞ്ചി
ക്കരുത്."

## ന്യായവിധിയുടെ കാലം

17തെറ്റായ ഉപദേശങ്ങൾ നിങ്ങൾ പഠിപ്പിച്ചി
രിക്കുന്നു. ആ തെറ്റായ ഉപദേശങ്ങൾ യഹോ
വയെ വളരെ ദു:ഖിതനാക്കി. തിന്മചെയ്യുന്ന
വരെ ദൈവം ഇഷ്ടപ്പെടുന്നുവെന്നു നിങ്ങൾ
പഠിപ്പിച്ചു. അവരെ നല്ലവരായി ദൈവം കരുതു
ന്നുവെന്നു നിങ്ങൾ പറഞ്ഞു. തിന്മകൾ ചെയ്യു
ന്നവരെ ദൈവം ശിക്ഷിക്കില്ലെന്നും നിങ്ങൾ
പഠിപ്പിച്ചു.

3 സർവ്വശക്തനായ യഹോവ പറയുന്നു,
"ഇതാ, ഞാനെന്റെ ദൂതനെ അയയ്ക്കുന്നു.
അവനെനിക്കു വഴിയൊരുക്കും. പെട്ടെന്ന്,
അവൻ അവന്റെ ആലയത്തിലേക്കു വരും.
നിങ്ങൾ തെരയുന്ന യഹോവയാണവൻ. നിങ്ങ
ളാഗ്രഹിക്കുന്ന പുതിയകരാറിന്റെ ദൂതനാണ
വൻ. അവൻ സത്യമായും വരുന്നുമുണ്ട്!

2"അന്നത്തേക്കു തയ്യാറെടുക്കാൻ ആർക്കും
കഴിയില്ല. അവൻ വരുമ്പോൾ അവന്റെ നേരെ
നിൽക്കാനും ആർക്കും കഴിയില്ല. ജ്വലിക്കുന്ന
അഗ്നിപോലെയായിരിക്കുമവൻ. സാധന
ങ്ങൾ കഴുകാൻ ആളുകളുപയോഗിക്കുന്ന സോ
പ്പുപോലെയായിരിക്കും അവൻ. 3ലേവ്യരെ
അവൻ ശുദ്ധരാക്കും. വെള്ളി അഗ്നിയിൽ
ശുദ്ധി ചെയ്യുമ്പോലെ അവൻ അവരെ ശുദ്ധി
ചെയ്യും! ശുദ്ധസ്വർണ്ണവും വെള്ളിയുംപോലെ
അവൻ അവരെ ആക്കിയെടുക്കും. അനന്തരം
അവർ യഹോവയ്ക്കുള്ള വഴിപാടുകളുമായി
വരികയും അതെല്ലാം ശരിയായരീതിയിൽ നിർ
വ്വഹിക്കുകയും ചെയ്യും. 4അപ്പോൾ യെഹൂദയു
ടെയും യെരൂശലേമിന്റെയും വഴിപാടുകൾ
യഹോവ സ്വീകരിക്കും. മുൻകാലങ്ങളിലേതു

പോലെ തന്നെ ആയിരിക്കും അത്. വളരെപ്പ
ണ്ടുകാലത്തേതുപോലെയായിരിക്കും അത്.
5അപ്പോൾ ഞാൻ നിങ്ങളിലേക്കു വരികയും
ശരിയായതു ചെയ്യുകയും ചെയ്യും. മനുഷ്യർ
ചെയ്ത തിന്മകളെപ്പറ്റി ന്യായാധിപനോടു
പറയാൻ തയ്യാറായവനെപ്പോലെയായിരിക്കും
ഞാൻ. ചിലർ ദുർമന്ത്രവാദം നടത്തുന്നു. ചിലർ
വ്യഭിചാര പാപം ചെയ്യുന്നു. ചിലർ വ്യാജസ
ത്യങ്ങൾ ചെയ്യുന്നു. ചിലർ തങ്ങളുടെ പണി
ക്കാരെ വഞ്ചിക്കുന്നു. വാഗ്ദാനം ചെയ്ത കൂലി
അവർ അവർക്കു കൊടുക്കുന്നില്ല. വിധവകളെ
യും അനാഥരെയും മനുഷ്യർ സഹായിക്കു
ന്നില്ല. അപരിചിതരെ ജനങ്ങൾ സഹായിക്കു
ന്നില്ല. ആളുകൾ എന്നെ ആദരിക്കുന്നില്ല!" സർ
വ്വശക്തനായ യഹോവ പറഞ്ഞതാണ് ഈ
കാര്യങ്ങൾ.

## ദൈവത്തിൽനിന്നും മോഷ്ടിക്കുന്നു

6"ഞാൻ യഹോവയാകുന്നു. ഞാൻ അചഞ്ച
ലനുമാണ്. യാക്കോബിൻെറ പുത്രന്മാരേ, നിങ്ങ
ളാകട്ടെ, പൂർണ്ണമായും നശിപ്പിക്കപ്പെട്ടിട്ടുമില്ല.
7പക്ഷേ നിങ്ങൾ ഒരിക്കലും എൻെറ നിയമങ്ങൾ
അനുസരിച്ചിട്ടില്ല. നിങ്ങളുടെ പൂർവ്വികർപോ
ലും എന്നെ പിന്തുടരുന്നതു നിർത്തി. എന്നി
ലേക്കു തിരിച്ചുവരിക, ഞാനും നിങ്ങളിലേക്കു
വരാം." സർവ്വശക്തനായ യഹോവ പറഞ്ഞ
താണ് ഈ കാര്യങ്ങൾ. "നിങ്ങൾ ചോദിക്കുന്നു,
'ഞങ്ങളെങ്ങനെ തിരിച്ചു വരും?'
8"ദൈവത്തിൽ നിന്നും മോഷ്ടിക്കുന്നതവസാ
നിപ്പിക്കുക! മനുഷ്യർ എന്നിൽനിന്നും മോഷ്ടി
ക്കരുതെന്നാണ്. എങ്കിലും നിങ്ങൾ എന്നിൽ
നിന്നും മോഷ്ടിക്കുന്നു!
"നിങ്ങൾ ചോദിക്കുന്നു, 'ഞങ്ങളെന്താണു
നിന്നിൽനിന്നും മോഷ്ടിച്ചത്?'
"നിങ്ങൾക്കുള്ളതിൻെറ പത്തിലൊന്നു നിങ്ങ
ളെനിക്കു തരേണ്ടിയിരുന്നു. പ്രത്യേകസമ്മാന
ങ്ങളും നിങ്ങളെനിക്കു തരേണ്ടിയിരുന്നു. പക്ഷേ
നിങ്ങളെനിക്കവതന്നില്ല. 9അങ്ങനെ നിങ്ങൾ
മുഴുവൻജനതയും എന്നിൽനിന്നും സാധന
ങ്ങൾ കവർന്നു. അതിനാൽ നിങ്ങൾക്കു ദുരിത
ങ്ങളുണ്ടാകുന്നു." സർവ്വശക്തനായ യഹോവ
പറഞ്ഞതാണ് ഈ കാര്യങ്ങൾ.
10സർവ്വശക്തനായ യഹോവ പറയുന്നു,
"ഈ പരീക്ഷണത്തിന് ശ്രമിക്കുക. നിങ്ങൾക്കു
ള്ളതിൻെറ പത്തിലൊന്നു എനിക്കുകൊണ്ടുവ
രിക. അതെല്ലാം ഭണ്ഡാരത്തിലിടുക. എൻെറ
ആലയത്തിലേക്കു ഭക്ഷണം കൊണ്ടുവരിക.
എന്നെ പരീക്ഷിക്കുക! നിങ്ങൾ അങ്ങനെ ചെ
യ്യുകയാണെങ്കിൽ സത്യമായും നിങ്ങളെ ഞാൻ
അനുഗ്രഹിക്കും. ആകാശത്തുനിന്നും മഴ പെയ്യു
മ്പോലെ നല്ലസാധനങ്ങൾ നിങ്ങളിലേക്കു
വരും. എല്ലാം നിങ്ങൾക്കു ആവശ്യത്തിലുമധി
കം ലഭിക്കും. 11നിങ്ങളുടെ വിളവു നശിപ്പി
ക്കാൻ ഞാൻ കീടങ്ങളെ അനുവദിക്കില്ല. നിങ്ങ
ളുടെ മുന്തിരിവള്ളികളിൽ മുന്തിരിപ്പഴമുണ്ടാ
കും." സർവ്വശക്തനായ യഹോവയാണിതു പറ
ഞ്ഞത്. 12"എല്ലാ രാജ്യക്കാരും നിങ്ങളോടു നന്മ
കാണിക്കും. നിങ്ങളുടേത് അത്ഭുതകരമായൊരു
രാജ്യമായിരിക്കും." സർവ്വശക്തനായ യഹോവ
പറഞ്ഞതാണിത്.

## ന്യായവിധിയുടെ പ്രത്യേക ദിവസം

13യഹോവ പറയുന്നു, "എനിക്കെതിരെ
നിങ്ങൾ ചീത്തവാക്കുകൾ പറഞ്ഞു." പക്ഷേ
നിങ്ങൾ ചോദിക്കുന്നു, "നിന്നെപ്പറ്റി ഞങ്ങൾ
എന്താണു പറഞ്ഞത്. 14നിങ്ങൾ പറഞ്ഞു,
"യഹോവയെ ആരാധിക്കുന്നത് നിഷ്ഫലമാ
ണ്. യഹോവ പറഞ്ഞതൊക്കെ ഞങ്ങൾ ചെ
യ്തു. പക്ഷേ ഞങ്ങൾക്കൊന്നും നേടാനായില്ല.
ശവസംസ്കാരവേളയിൽ ആളുകൾ കരയു
മ്പോലെ ഞങ്ങൾ ഞങ്ങളുടെ പാപങ്ങളെപ്പറ്റി
ദു:ഖിച്ചെങ്കിലും അതുകൊണ്ട് പ്രയോജനമൊ
ന്നുമുണ്ടായില്ല. 15അഹങ്കാരികൾ സന്തുഷ്ടരാ
ണെന്നു ഞങ്ങൾ കരുതുന്നു. ദുഷ്ടർ വിജയി
ക്കുന്നു. ദൈവത്തിൻെറ ക്ഷമ പരീക്ഷിക്കാനവർ
തിന്മകൾ ചെയ്യുന്നു. ദൈവം അവരെ ശിക്ഷി
ക്കുന്നുമില്ല."
16ദൈവത്തിൻെറ അനുയായികൾ പരസ്പ
രം സംസാരിക്കുകയും യഹോവയതു ശ്രദ്ധയോ
ടെ കേൾക്കുകയും ചെയ്തു. അവൻെറ മുമ്പിൽ
ഒരു പുസ്തകം ഇരിപ്പുണ്ടായിരുന്നു. ആ
പുസ്തകത്തിൽ ദൈവത്തിൻെറ അനുയായിക
ളുടെ പേരുകളായിരുന്നു. യഹോവയുടെ നാമ
ത്തെ മഹത്വപ്പെടുത്തുന്നവരാണവർ.
17യഹോവ പറഞ്ഞു, "ഇവർ എനിക്കുള്ളവ
രാണ്. അവരോടു ഞാൻ ദയകാട്ടും. തന്നെ
അനുസരിക്കുന്ന തൻെറ കുട്ടികളോടാണൊരാ
ൾക്കു ഏറ്റവും കാരുണ്യമുണ്ടാകുക. അതുപോ
ലെ എൻെറ ഭക്തന്മാരോടു ഞാനും കാരുണ്യ
വാനായിരിക്കും. 18നിങ്ങളെന്നിലേക്കു തിരിച്ചു
വരും. നന്മ തിന്മകൾ തമ്മിലുള്ള വ്യത്യാസം
നിങ്ങൾ പഠിക്കും. ദൈവത്തിൻെറ ഭക്തനും
അല്ലാത്തവനും തമ്മിലുള്ള വ്യത്യാസം നിങ്ങൾ
മനസ്സിലാക്കും.
4 "ന്യായവിധിയുടെ ദിവസമിതാ വരുന്നു.
കത്തുന്ന ചൂളപോലെ അത് എരിയും. അഹ
ങ്കാരികളെല്ലാം ശിക്ഷിക്കപ്പെടും. ദുഷ്ടന്മാരെ
ല്ലാം വയ്ക്കോൽപോലെ കത്തും. തീയിൽ കത്തു
ന്ന ഒരു പൊന്തപോലെയായിരിക്കും അവർ
അന്ന്. ഒരു ശാഖയോ വേരോപോലും അവശേ
ഷിക്കില്ല." സർവ്വശക്തനായ യഹോവയാ
ണിതു പറയുന്നത്. 2"പക്ഷേ, എൻെറ അനുയാ
യികളേ, നന്മ നിങ്ങളിൽ ഉദയസൂര്യനെപ്പോ
ലെ തിളങ്ങി നിൽക്കും. സൂര്യരശ്മിയെപ്പോലെ
രോഗങ്ങൾ ഭേദമാക്കാനുള്ള ശക്തി അതുകൊ
ണ്ടുവരും. തൊഴുത്തിൽ നിന്നഴിച്ചു വിട്ട കാലി
ക്കുട്ടികളെപ്പോലെ നിങ്ങൾ സ്വതന്ത്രരും സന്തു
ഷ്ടരുമായിരിക്കും. 3അപ്പോൾ നിങ്ങൾ ആ
ദുഷ്ടർക്കുമേലേക്കൂടി നടന്നുപോകും. അവർ
നിങ്ങളുടെ കാൽക്കീഴിലെ ചാരം പോലെയാ
യിരിക്കും. ന്യായവിധിസമയത്ത് ഞാൻ അപ്ര
കാരം സംഭവിപ്പിക്കും." സർവ്വശക്തനായ
യഹോവയാണിതു പറയുന്നത്!
4"മോശെയുടെ നിയമങ്ങൾ അനുസ്മരിക്കു
കയും അനുസരിക്കുകയും ചെയ്യുക. മോശെ
എൻെറ ദാസനായിരുന്നു. ഹോരേബ് (സീനാ
യി) മലയിൽവച്ച് ഞാനവന് ആ നിയമങ്ങളും
ചട്ടങ്ങളും നൽകി. ആ നിയമങ്ങൾ മുഴുവൻ
യിസ്രായേലുകാർക്കും വേണ്ടിയുള്ളതാകുന്നു."
5യഹോവ പറഞ്ഞു, "ഇതാ, പ്രവാചകനായ
ഏലിയാവിനെ ഞാൻ നിങ്ങളുടെയടുത്തേക്ക
യയ്ക്കും. യഹോവയുടെ ന്യായവിധിയുടെ
കൊടുംദിവസങ്ങൾക്കുമുമ്പ് അവൻ വരും. 6ഏ
ലിയാവ് മാതാപിതാക്കളെ കുട്ടികളോടു കൂടു
തൽ അടുപ്പിക്കുന്നതിനു സഹായിക്കും. കുട്ടി
കളെ മാതാപിതാക്കളോടടുപ്പിക്കാനും അവൻ
സഹായിക്കും. ഇതു സംഭവിക്കണം, അല്ലെങ്കിൽ
ദൈവമായ ഞാൻ വന്നു നിങ്ങളുടെ രാജ്യത്തെ
നിശ്ശേഷം നശിപ്പിക്കും!"

# License Agreement for Bible Texts

***World Bible Translation Center***
***Last Updated: September 21, 2006***



**These Scriptures:**
- Are copyrighted by World Bible Translation Center.
- Are not public domain.
- May not be altered or modified in any form.
- May not be sold or offered for sale in any form.
- May not be used for commercial purposes (including, but not limited to, use in advertising or Web banners used for the purpose of selling online add space).
- May be distributed without modification in electronic form for non-commercial use. However, they may not be hosted on any kind of server (including a Web or ftp server) without written permission. A copy of this license (without modification) must also be included.
- May be quoted for any purpose, up to 1,000 verses, without written permission. However, the extent of quotation must not comprise a complete book nor should it amount to more than 50% of the work in which it is quoted. A copyright notice must appear on the title or copyright page using this pattern: "Taken from the HOLY BIBLE: EASY-TO-READ VERSION™ © 2006 by World Bible Translation Center, Inc. and used by permission." If the text quoted is from one of WBTC's non-English versions, the printed title of the actual text quoted will be substituted for "HOLY BIBLE: EASY-TO-READ VERSION™." The copyright notice must appear in English or be translated into another language. When quotations from WBTC's text are used in non-saleable media, such as church bulletins, orders of service, posters, transparencies or similar media, a complete copyright notice is not required, but the initials of the version (such as "ERV" for the Easy-to-Read Version™ in English) must appear at the end of each quotation.

Any use of these Scriptures other than those listed above is prohibited. For additional rights and permission for usage, such as the use of WBTC's text on a Web site, or for clarification of any of the above, please contact World Bible Translation Center in writing or by email at distribution@wbtc.com.

World Bible Translation Center
P.O. Box 820648
Fort Worth, Texas 76182, USA
Telephone: 1-817-595-1664
Toll-Free in US: 1-888-54-BIBLE
E-mail: info@wbtc.com

**WBTC's web site –** World Bible Translation Center's web site: http://www.wbtc.org

**Order online –** To order a copy of our texts online, go to: http://www.wbtc.org

**Current license agreement –** *This license is subject to change without notice. The current license can be found at:* http://www.wbtc.org/downloads/biblelicense.htm

**Trouble viewing this file –** If the text in this document does not display correctly, use Adobe Acrobat Reader 5.0 or higher. Download Adobe Acrobat Reader from:
http://www.adobe.com/products/acrobat/readstep2.html

**Viewing Chinese or Korean PDFs –** To view the Chinese or Korean PDFs, it may be necessary to download the Chinese Simplified or Korean font pack from Adobe. Download the font packs from:
http://www.adobe.com/products/acrobat/acrrasianfontpack.html

# മത്തായി
# എഴുതിയ സുവിശേഷം

### യേശുവിൻെറ വംശാവലി
(ലൂക്കൊ. 3:23-38)

1 ഇപ്രകാരമാണ് യേശുക്രിസ്തുവിൻെറ വം
ശാവലി. അവൻ ദാവീദിൻെറ വംശത്തിൽ
നിന്നു വന്നു. ദാവീദ് അബ്രാഹാമിൻെറ വംശ
ത്തിൽ നിന്നും വന്നു.

2 അബ്രാഹാം യിസ്ഹാക്കിൻെറ പിതാവ്.
യിസ്ഹാക്ക് യാക്കോബിൻെറ പിതാവ്.
യാക്കോബ് യെഹൂദയുടെയും അവൻെറ
സഹോദരന്മാരുടെയും പിതാവ്.
3 യെഹൂദാ പാരെസിൻെറയും സാരഹി
ൻെറയും പിതാവ്.
(താമാർ അവരുടെ മാതാവ്.)
പാരെസ് ഹെസ്രോൻെറ പിതാവ്.
ഹെസ്രോൻ ആരാമിൻെറ പിതാവ്.
4 ആരാം അമ്മീനാദാബിൻെറ പിതാവ്.
അമ്മീനാദാബ് നഹശോൻെറ പിതാവ്.
നഹശോൻ ശൽമോൻെറ പിതാവ്.
5 ശൽമോൻ ബോവസിൻെറ പിതാവ്.
(രഹാബ് ബോവസിൻെറ മാതാവ്.)
ബോവസ് ഓബേദിൻെറ പിതാവ്.
(ഓബേദിൻെറ അമ്മ രൂത്ത്.)
ഓബേദ് യിശ്ശായിയുടെ പിതാവ്.
6 യിശ്ശായി ദാവീദുരാജാവിൻെറ പിതാവ്.
ദാവീദ് ശലോമോൻെറ പിതാവ്.
(ശലോമോൻെറ അമ്മ ഊരീയാവിൻെറ
ഭാര്യ ആയിരുന്നവളാണ്.)
7 ശലോമോൻ രെഹബ്യാമിൻെറ പിതാവ്.
രെഹബ്യാം അബീയാവിൻെറ പിതാവ്.
അബീയാ ആസായുടെ പിതാവ്
8 ആസാ യോശാഫാത്തിൻെറ പിതാവ്.
യോശാഫാത്ത് യോരാമിൻെറ പിതാവ്.
യോരാം ഉസ്സീയാവിൻെറ പിതാവ്.
9 ഉസ്സീയാവ് യോഥാമിൻെറ പിതാവ്.
യോഥാം ആഹാസിൻെറ പിതാവ്.
ആഹാസ് ഹിസ്കീയാവിൻെറ പിതാവ്.
10 ഹിസ്കീയാവ് മനശ്ശെയുടെ
പിതാവ്.
മനശ്ശെ ആമോസിൻെറ പിതാവ്.
ആമോസ് യോശീയാവിൻെറ പിതാവ്.
11 യോശീയാവ് യെഖൊന്യാവിൻെറയും
സഹോദരന്മാരുടെയും പിതാവ്
(യെഹൂദരെ ബാബിലോണിൽ അടിമ
കളാക്കി കൊണ്ടുപോയ കാലത്താണിത്.)
12 ബാബിലോണിൽ അടിമത്വം
തുടങ്ങിയശേഷം:
യെഖൊന്യാവ് ശെയൽത്തീയേലിൻെറ
പിതാവ്.
ശെയൽത്തീയേൽ സെരുബ്ബാബേലിൻെറ
പിതാവ്.
13 സെരുബ്ബാബേൽ അബീഹൂദിൻെറ പിതാവ്.
അബീഹൂദ് എല്യാക്കീമിൻെറ
പിതാവ്.
എല്യാക്കീം ആസോരിൻെറ പിതാവ്
14 ആസോർ സാദോക്കിൻെറ പിതാവ്.
സാദോക്ക് ആഖീമിൻെറ പിതാവ്.
ആഖീം എലീഹൂദിൻെറ പിതാവ്.
15 എലീഹൂദ് എലീയാസരിൻെറ
പിതാവ്.
എലിയാസർ മത്ഥാൻെറ പിതാവ്.
മത്ഥാൻ യാക്കോബിൻെറ പിതാവ്.
16 യാക്കോബ് യോസേഫിൻെറ പിതാവ്.
യോസേഫ് മറിയയുടെ ഭർത്താവ്.
മറിയ യേശുവിൻെറ മാതാവ്.
യേശു, ക്രിസ്തുവെന്നു വിളിക്കപ്പെട്ടു.

17അങ്ങനെ അബ്രാഹാംമുതൽ ദാവീദുവരെ
പതിനാലു തലമുറകൾ. ദാവീദു മുതൽ ജന
ങ്ങൾ ബാബിലോണിലേക്കു നാടു കടത്തപ്പെട്ട
കാലം വരെ പതിനാലു തലമുറകൾ. ജനങ്ങൾ
ബാബിലോന്യയിലേക്കു നാടുകടത്തപ്പെട്ടതു
മുതൽ ക്രിസ്തുവിൻെറ ജനനം വരെ പതിനാ
ലു തലമുറകളുണ്ടായിരുന്നു.

### യേശുക്രിസ്തുവിൻെറ ജനനം
(ലൂക്കൊ. 2:1-7)

18യേശുക്രിസ്തുവിൻെറ മാതാവ് മറിയ ആ
യിരുന്നു. യേശുവിൻെറ ജനനമുണ്ടായത് ഇങ്ങ
നെയാണ്. മറിയയും യോസേഫും തമ്മിലുള്ള
വിവാഹം നിശ്ചയിച്ചിരുന്നു. എന്നാൽ വിവാ
ഹത്തിനു മുമ്പുതന്നെ താൻ ഗർഭിണിയാണെ
ന്നു മറിയ അറിഞ്ഞു. പരിശുദ്ധാത്മാവിൻെറ
ശക്തിയാലാണവൾ ഗർഭവതിയായത്. 19മറിയ
യുടെ ഭർത്താവ് യോസേഫ് നല്ല മനുഷ്യനാ
യിരുന്നു. അയാൾ മറിയയെ ജനമദ്ധ്യത്തിൽ
നാണം കെടുത്താൻ ഇഷ്ടപ്പെട്ടില്ല. അതിനാല
യാൾ അവളെ രഹസ്യമായി വിവാഹത്തിൽ
നിന്ന് ഒഴിവാക്കുവാൻ ആലോചിച്ചു.
20യോസേഫ് ഇത് ആലോചിക്കവേ കർത്താ
വിൻെറ ദൂതൻ സ്വപ്നത്തിൽ യോസേഫിനെ
സമീപിച്ചു. ദൂതൻ പറഞ്ഞു, "ദാവീദിൻെറ
പുത്രനായ യോസേഫേ, മറിയയെ നിൻെറ
ഭാര്യയായി സ്വീകരിക്കാൻ ഭയക്കേണ്ടതില്ല.
അവളിൽ വളരുന്ന കുട്ടി പരിശുദ്ധാത്മാവി
ലൂടെ ഉണ്ടായതാണ്. 21അവൾ ഒരാൺകുട്ടിക്കു
ജന്മമരുളും. നീയവന് യേശുവെന്ന് പേരിടണം.
അവൻ മനുഷ്യരെ അവരുടെ പാപങ്ങളിൽ
നിന്നു രക്ഷിക്കുമെന്നതിനാലാണ് ഈ പേര്
നീ അവ നിടേണ്ടത്."
22കർത്താവ് പ്രവാചകനിലൂടെ പറഞ്ഞ ഈ
കാര്യങ്ങളുടെ അർത്ഥം മുഴുവനും വ്യക്തമാക
ത്തക്കവണ്ണം ഇതു സംഭവിച്ചു. 23"കന്യക ഗർഭി
ണിയാകുകയും ഒരു പുത്രനു ജന്മമേകുകയും
ചെയ്യും. അവർ അവന് ഇമ്മാനൂവേൽ എന്ന്
പേരിടും."* ("ദൈവം നമ്മോടൊത്തുണ്ട്," എ
ന്നാണ് ഇമ്മാനുവേലിൻെറ അർത്ഥം.)
24യോസേഫ് ഉണർന്നപ്പോൾ കർത്താവി
ൻെറ ദൂതൻ പറഞ്ഞതുപോലെ പ്രവർത്തിച്ചു.

---

**കന്യക ... പേരിടും** ഉദ്ധരണി യെശയ്യാ. 7:14.

യോസേഫ് മറിയയെ വിവാഹം കഴിച്ചു. 25മറി
യ മകനെ പ്രസവിക്കുംവരെ അവൻ അവളുമാ
യി ലൈംഗികബന്ധത്തിലേർപ്പെട്ടില്ല. യോ
സേഫ് മകന് യേശു എന്നു പേരിട്ടു.

### പണ്ഡിതന്മാർ യേശുവിനെ സന്ദർശിക്കുന്നു

2 യെഹൂദ്യയിലെ ബേത്ത്ലഹേമിലാണ് യേശു
പിറന്നത്. ഹെരോദാവു രാജാവായിരുന്ന
കാലത്തായിരുന്നു അവൻെറ ജനനം. യേശു
വിൻെറ ജനനശേഷം കിഴക്കുനിന്നും ചില
പണ്ഡിതന്മാർ യെരൂശലേമിൽ വന്നു. 2പണ്ഡി
തന്മാർ ജനങ്ങളോടു ചോദിച്ചു. “യെഹൂദാരാ
ജാവായി പിറന്ന കുഞ്ഞ് എവിടെയാണ്? അവ
ൻെറ ജനനത്തെ കാണിക്കുന്ന നക്ഷത്രം ഞങ്ങൾ
കണ്ടു. ആ നക്ഷത്രം കിഴക്കെ ആകാശത്തിൽ
ഉദിക്കുന്നതു ഞങ്ങൾ കണ്ടു. ഞങ്ങൾ അവനെ
നമസ്കരിപ്പാൻ വന്നിരിക്കുന്നവരാണ്.”

3യെഹൂദരുടെ പുതിയ രാജാവിനെപ്പറ്റിയുള്ള
വാർത്തകൾ ഹെരൊദാരാജാവിൻെറ ചെവി
യിലെത്തി. അദ്ദേഹം അസ്വസ്ഥനായി. യെരൂശ
ലേമിലെ എല്ലാ ജനങ്ങളും അസ്വസ്ഥരായി.
4ഹെരോദാവ് എല്ലാ യെഹൂദമഹാപുരോഹിത
ന്മാരെയും ശാസ്ത്രിമാരെയും വിളിച്ചുകൂട്ടി. ക്രി
സ്തു ജനിക്കാനിരിക്കുന്നത് എവിടെയായിരി
ക്കാമെന്ന് ഹെരോദാവ് അവരോടാരാഞ്ഞു. 5അ
വർ പറഞ്ഞു, “യെഹൂദ്യയിലെ ബേത്ത്ലഹേം
ഗ്രാമത്തിൽ. തിരുവെഴുത്തിൽ പ്രവാചകൻ ഇ
തേപ്പറ്റി ഇങ്ങനെ എഴുതിയിട്ടുണ്ട്.

6‘യെഹൂദ്യയിലെ ബേത്ത്ലഹേമേ, യെഹൂദ്യ
യിലെ പ്രഭുക്കളിൽ നീയായിരിക്കും പ്രമുഖൻ.
അതെ, നിന്നിൽനിന്നൊരു ഭരണാധിപൻ വരും.
അവൻ യിസ്രായേലിലെ എൻെറ ആളുകളെ
നയിക്കും.’” *മീഖാ 5:2*

7പിന്നീട് കിഴക്കുനിന്നും വന്ന പണ്ഡിതരു
മായി ഹെരോദാവ് ഒരു രഹസ്യയോഗം ചേർ
ന്നു. അവർ ആദ്യമായി നക്ഷത്രം കണ്ട സമയം
കൃത്യമായി ഹെരോദാവ് അവരിൽനിന്നും ഗ്ര
ഹിച്ചു. 8അതിനു ശേഷം ഹെരോദാവ് അവരെ
ബേത്ത്ലഹേമിലേക്കയച്ചിട്ട് അവരോടു പറ
ഞ്ഞു, “പുതുതായി പിറന്ന ആ കുഞ്ഞിനെപ്പറ്റി
സസൂക്ഷ്മം അന്വേഷിക്കുക. കണ്ടെത്തിയാൽ
എന്നോടു വന്നു പറയുക. അപ്പോൾ എനിക്കും
ചെന്ന് അവനെ നമസ്കരിക്കാമല്ലോ.” 9പണ്ഡി
തന്മാർ രാജാവ് പറഞ്ഞതു കേട്ടശേഷം അവിടെ
നിന്നും പോയി. കിഴക്കുകണ്ട അതേ നക്ഷത്ര
ത്തെ അവർ വീണ്ടും കണ്ടു. അവർ നക്ഷത്ര
ത്തിൻെറ മാർഗ്ഗത്തെ പിന്തുടർന്നു. കുഞ്ഞുള്ള
സ്ഥലത്തെത്തും വരെ നക്ഷത്രം അവർക്കു
മുന്നിൽ സഞ്ചരിച്ചു. 10നക്ഷത്രം കണ്ടതിൽ അ
വർ ആഹ്ലാദിച്ചു. സന്തോഷം കൊണ്ട് അവരുടെ
മനസ്സുനിറഞ്ഞു. 11കുഞ്ഞുണ്ടായിരുന്ന വീട്ടിലേ
ക്കവർ വന്നു. അവർ കുഞ്ഞിനെ അവൻെറ
അമ്മയായ മറിയയോടൊപ്പം കണ്ടു. പണ്ഡിത
ന്മാർ കുഞ്ഞിൻെറ മുമ്പിൽ നമസ്കരിച്ച് അവ
നെ ആരാധിച്ചു. അവർ കുഞ്ഞിനുവേണ്ടി കൊ
ണ്ടുവന്ന സമ്മാനങ്ങൾ തുറന്നു. സ്വർണ്ണ നി
ക്ഷേപവും കുന്തിരിക്കവും മൂരും അവർ ശിശു
വിനു കാഴ്ചവെച്ചു. 12എന്നാൽ ഹെരോദാവി
ൻെറ അടുത്തേക്ക് മടങ്ങരുതെന്ന് സ്വപ്നത്തി
ലൂടെ ദൈവം അവർക്കു മുന്നറിയിപ്പു കൊടു
ത്തു. അതിനാൽ പണ്ഡിതന്മാർ മറ്റൊരുവഴിയാ
യി തങ്ങളുടെ രാജ്യങ്ങളിലേക്കു മടങ്ങിപ്പോയി.

### യേശുവിൻെറ മാതാപിതാക്കൾ അവനെ മിസ്രയീമിലേക്കു കൊണ്ടുപോകുന്നു

13പണ്ഡിതന്മാർ പോയിക്കഴിഞ്ഞപ്പോൾ കർ
ത്താവിൻെറ ദൂതൻ യോസേഫിന് സ്വപ്ന
ത്തിൽ പ്രത്യക്ഷപ്പെട്ടു. ദൂതൻ പറഞ്ഞു, “എഴു
ന്നേൽക്കൂ! കുഞ്ഞിനെയും അവൻെറ അമ്മയെ
യും കൂട്ടി മിസ്രയീമിലേക്കു രക്ഷപ്പെടണം. ഹെ
രോദാവ് കുഞ്ഞിനെ അന്വേഷിച്ചു തുടങ്ങും.
ഹെരോദാവ് കുഞ്ഞിനെ കൊല്ലുവാൻ ആഗ്രഹി
ക്കുന്നുണ്ട്. നിങ്ങൾ സുരക്ഷിതരാണെന്ന് ഞാൻ
പറയുംവരെ മിസ്രയീമിൽ താമസിക്കണം.”

14അതുകൊണ്ട് യോസേഫ് എഴുന്നേറ്റ് കു
ഞ്ഞിനെയും അവൻെറ അമ്മയെയും കൂട്ടി മി
സ്രയീമിലേക്കു പുറപ്പെട്ടു. രാത്രിയിലായിരു
ന്നു അവർ പുറപ്പെട്ടത്. 15ഹെരോദാവിൻെറ
മരണം വരെ യോസേഫ് അവിടെ താമസിച്ചു.
ഇങ്ങനെ കർത്താവ് പ്രവാചകനിലൂടെ പറ
ഞ്ഞിരുന്നതിൻെറ അർത്ഥം മുഴുവനും വ്യക്ത
മാകത്തക്കവണ്ണം ഇതു സംഭവിച്ചു. കർത്താവ്
ഇങ്ങനെ പറഞ്ഞിരുന്നു, “മിസ്രയീമിൽനിന്നും
പുറത്തുവരുവാൻ ഞാനെൻെറ പുത്രനെ വിളി
ച്ചു.”*

### ഹെരോദാവ് ബേത്ത്ലഹേമിലെ ആൺ കുഞ്ഞുങ്ങളെ കൊല്ലുന്നു

16പണ്ഡിതന്മാർ തന്നെ വിഡ്ഢിയാക്കി എ
ന്ന് ഹെരോദാവ് കണ്ടു. ഹെരോദാവ് വളരെയ
ധികം ക്രുദ്ധനായി. അതിനാൽ ബേത്ത്ലഹേ
മിലും ചുറ്റുമുള്ള സ്ഥലങ്ങളിലുമുള്ള രണ്ടു വയ
സ്സുവരെയുള്ള എല്ലാ ആൺകുഞ്ഞുങ്ങളെയും
കൊല്ലുവാൻ ഹെരോദാവ് ഉത്തരവിട്ടു. കുഞ്ഞു
പിറന്ന കൃത്യസമയം ഹെരോദാവ് പണ്ഡിതന്മാ
രിൽനിന്നും ഗ്രഹിച്ചിരുന്നു. അപ്പോൾ ആ സ
മയം കഴിഞ്ഞ് രണ്ടു വർഷമായി. അതിനാൽ
രണ്ടു വയസ്സിനുള്ളിലുള്ള എല്ലാ ആൺകുട്ടിക
ളെയും കൊല്ലുവാൻ ഹെരോദാവ് ഉത്തരവിട്ടു.
17അതിനാൽ ദൈവം യിരെമ്യാപ്രവാചകനിലൂ
ടെ പറഞ്ഞ കാര്യങ്ങൾ സംഭവിച്ചു.

18“റാമയിലൊരു ശബ്ദം കേട്ടു. കരച്ചിലി
ൻെറയും കടുത്ത ദു:ഖത്തിൻെറയും ശബ്ദം.
റാഹേൽ തൻെറ കുഞ്ഞുങ്ങൾക്കായി വിലപി
ക്കുന്നു; അവൾക്ക് ആശ്വസിക്കുവാനാകുന്നില്ല;
കാരണം അവളുടെ കുട്ടികൾ മരിച്ചിരുന്നു.”
*യിരെമ്യാവ് 31:15*

### യോസേഫും മറിയയും മിസ്രയീമിൽ നിന്ന് മടങ്ങി വരുന്നു

19ഹെരോദാവിൻെറ മരണശേഷം കർത്താവി
ൻെറ ഒരു ദൂതൻ യോസേഫിനു സ്വപ്നത്തിൽ
പ്രത്യക്ഷപ്പെട്ടു. യോസേഫ് മിസ്രയീമിലായി
രിക്കുമ്പോഴാണിതു സംഭവിച്ചത്. 20ദൂതൻ പറ
ഞ്ഞു, “എഴുന്നേൽക്കൂ! കുഞ്ഞിനെയും അമ്മയെ
യും കൂട്ടി യിസ്രായേലിലേക്ക് പോകുക. കു
ഞ്ഞിനെ കൊല്ലുവാൻ ശ്രമിച്ചവരൊക്കെ ഇ
പ്പോൾ മരിച്ചു കഴിഞ്ഞു.”

21അതിനാൽ യോസേഫ് കുഞ്ഞിനെയും അ
മ്മയെയും കൂട്ടി യിസ്രായേലിലേക്കു പോയി.
22പക്ഷേ അർക്കെലയൊസ് അപ്പോൾ യെഹൂദ്യ
നാടു ഭരിക്കുന്നതായി യോസേഫ് കേട്ടു. തൻെറ
പിതാവായ ഹെരോദാവിൻെറ മരണത്തെ തു
ടർന്നാണ് അർക്കെലയൊസ് രാജാവായത്. അ
തിനാൽ അവിടേക്കു പോകുവാൻ യോസേഫ്
ഭയന്നു. സ്വപ്നത്തിലൂടെ യോസേഫിനു അ

---

**മിസ്രയീമിൽ … വിളിച്ചു** ഉദ്ധരണി ഹോശയ 11:1.

വിടെ പോകരുതെന്നുള്ള നിർദ്ദേശം കിട്ടിയിരു
ന്നു. അതിനാൽ യോസേഫ് അവിടം വിട്ട് ഗ
ലീലപ്രദേശങ്ങളിലേക്കു പോയി.
23യോസേഫ് നസറെത്ത് എന്ന ഗ്രാമത്തിൽ
പോയി താമസിച്ചു. ദൈവം പ്രവാചകനിലൂ
ടെ പറഞ്ഞതുപോലെ ഇക്കാര്യങ്ങൾ സംഭവി
ച്ചു. ക്രിസ്തു നസറെയനെന്നു വിളിക്കപ്പെടു
മെന്ന് ദൈവം പറഞ്ഞിരുന്നു.

### സ്നാപകയോഹന്നാൻെറ പ്രവർത്തികൾ

(മർക്കൊ. 1:1-8; ലൂക്കൊ. 3:1-9, 15-17
യോഹ. 1:19-28)

3 ആ സമയം സ്നാപകയോഹന്നാൻ വന്ന്
പ്രസംഗിക്കുവാൻ തുടങ്ങി. യെഹൂദ്യാദേശ
ത്തിലെ മരുഭൂമിയിൽനിന്നാണദ്ദേഹം പ്രസംഗി
ച്ചത്. 2യോഹന്നാൻ പറഞ്ഞു, “മാനസാന്തര
പ്പെടുവിൻ, എന്തെന്നാൽ സ്വർഗ്ഗരാജ്യമിതാ വ
രവായി.” 3സ്നാപകയോഹന്നാനെപ്പറ്റിയാണ്
യെശയ്യാപ്രവാചകൻ പറഞ്ഞത്. യെശയ്യാവ്
പറഞ്ഞു.

“മരുഭൂമിയിൽനിന്നൊരുവൻ ഉച്ചത്തിൽ വി
ളിച്ചു പറയുന്നു: ‘കർത്താവിനായി വഴിയൊരു
ക്കുക; അവൻെറ പാതകളെ നേരെയാക്കുക.’”
*യെശയ്യാവ് 40:3*

4യോഹന്നാൻെറ വസ്ത്രങ്ങൾ ഒട്ടകരോമം
കൊണ്ടുണ്ടാക്കിയതായിരുന്നു. യോഹന്നാൻ തു
കലുകൊണ്ടുള്ള ഒരു അരപ്പട്ട അരയിൽ ധരിച്ചി
രുന്നു. വെട്ടുക്കിളികളും കാട്ടുതേനുമായിരുന്നു
യോഹന്നാൻെറ ഭക്ഷണം. 5ജനങ്ങൾ യോഹ
ന്നാൻെറ പ്രസംഗം കേൾക്കാനെത്തി. യെരൂശ
ലേമിൽനിന്നും യെഹൂദ്യയിൽനിന്നും യോർ
ദ്ദാൻ നദിയുടെ ചുറ്റുപാടിലുള്ള എല്ലാപ്രദേശ
ങ്ങളിൽനിന്നും ജനങ്ങളെത്തി. 6ജനങ്ങൾ ത
ങ്ങൾ ചെയ്ത പാപങ്ങൾ ഏറ്റുപറഞ്ഞു. യോ
ഹന്നാൻ അവരെ യോർദ്ദാൻനദിയിൽസ്നാനം
കഴിപ്പിച്ചു?
7യോഹന്നാൻ ജനങ്ങളെ സ്നാനം കഴിപ്പി
ച്ചുകൊണ്ടിരുന്ന സ്ഥലത്തേക്ക് അനേകം പരീശ
ന്മാരും സദൂക്യരും വന്നു. അവരെ കണ്ടപ്പോൾ
യോഹന്നാൻ അവരോടു പറഞ്ഞു, “പാമ്പു
കളേ, വരുവാനിരിക്കുന്ന ദൈവകോപത്തിൽ
നിന്ന് രക്ഷപെടാൻ ആരാണു നിങ്ങൾക്കു മുന്ന
റിയിപ്പു നൽകിയത്? 8നിങ്ങൾ വാസ്തവമായി
മാനസാന്തരപ്പെട്ടു എന്നത് നിങ്ങളുടെ പ്രവർ
ത്തികളിലൂടെ എടുത്തു കാട്ടണം. 9‘അബ്രാഹാം
ഞങ്ങളുടെ പിതാവാണ്’ എന്ന് സ്വയം പറ
ഞ്ഞു പുകഴാമെന്നു ചിന്തിക്കേണ്ട. ഞാൻ നിങ്ങ
ളോടുപറയുന്നു, അബ്രാഹാമിനു മക്കളെ ഈ
കല്ലുകളിൽനിന്നും ഉളവാക്കുവാൻ ദൈവത്തി
നു കഴിയും. 10മരങ്ങൾ മുറിക്കാൻ കോടാലി
യിതാ തയ്യാറായിരിക്കുന്നു. നല്ല ഫലങ്ങൾ പുറ
പ്പെടുവിക്കാത്ത ഓരോ മരവും മുറിച്ച് തീയിലെ
റിയപ്പെടും.
11“നിങ്ങൾ മാനസാന്തരപ്പെട്ടുവെന്നു വെളി
പ്പെടുത്താൻ ഞാൻ നിങ്ങളെ വെള്ളത്തിൽ
സ്നാനം കഴിപ്പിക്കുന്നു. എന്നാൽ എനിക്കുശേ
ഷം വരുന്നവൻ എന്നേക്കാൾ ശ്രേഷ്ഠനാണ്.
അവൻെറ ചെരുപ്പ് ഊരുവാൻ പോലും ഞാൻ
യോഗ്യനല്ല. അവൻ നിങ്ങളെ പരിശുദ്ധാത്മാ
വിനാലും അഗ്നിയാലും സ്നാനം കഴിപ്പിക്കും.
12അവൻ ധാന്യത്തെ വൃത്തിയാക്കാൻ തയ്യാറാ
യിവരും. അവൻ നല്ലധാന്യത്തെ പതിരിൽ നി
ന്നും വേർതിരിക്കും. നല്ല ധാന്യം അവൻ തൻെറ
അറയിൽ നിറയ്ക്കും. പതിരു കത്തിച്ചുകളയും.
കെട്ടുപോകാത്ത അഗ്നിയിൽ അവനതു
കത്തിയ്ക്കും.”

### യോഹന്നാൻ യേശുവിനെ സ്നാനം കഴിപ്പിക്കുന്നു

(മർക്കൊ. 1:9-11; ലൂക്കൊ. 3:21-22)

13ആ സമയത്ത് യേശു ഗലീലയിൽനിന്നും
യോർദ്ദാൻനദിക്കരയിലെത്തി. അവൻ യോഹ
ന്നാൻെറ അടുത്തുവന്നു തന്നെ സ്നാനം കഴി
പ്പിക്കണമെന്ന് ആവശ്യപ്പെട്ടു. 14എന്നാൽ താൻ
അതിനു യോഗ്യനല്ലെന്നു പറയാൻ യോഹ
ന്നാൻ ശ്രമിച്ചു. യോഹന്നാൻ പറഞ്ഞു, “നീ
സ്നാനം ഏൽക്കുവാൻ എന്തിന് എൻെറ അടു
ക്കൽ വരുന്നു? നിന്നിൽനിന്ന് സ്നാനം ഏൽ
ക്കേണ്ടവൻ ഞാനാണ്.”
15യേശു മറുപടി പറഞ്ഞു, “ഇതിപ്പോൾ ഇങ്ങ
നെയായിരിക്കട്ടെ. നീതിയായത് എല്ലാം നാം
ചെയ്യേണ്ടതുണ്ട്.” അതിനാൽ യേശുവിനെ
സ്നാനം കഴിപ്പിക്കാമെന്ന് യോഹന്നാൻ സമ്മ
തിച്ചു.
16യേശു സ്നാനം ഏറ്റശേഷം വെള്ളത്തിൽ
നിന്നും കയറിവന്നു. ആകാശം തുറന്ന് ദൈവ
ത്തിൻെറ ആത്മാവ് ഒരു പ്രാവിൻെറ രൂപത്തിൽ
തൻെറമേൽ ഇറങ്ങിവരുന്നതായവൻ കണ്ടു.
17സ്വർഗ്ഗത്തിൽ നിന്നൊരു അശരീരി ഉണ്ടായി.
അശരീരി ഇങ്ങനെയായിരുന്നു, “ഇവനെൻെറ
പുത്രനാണ്. ഞാനിവനെ സ്നേഹിക്കുന്നു. ഇവ
നിൽ ഞാൻ അതീവസന്തുഷ്ടനാണ്.”

### യേശുവിൻെറ പ്രലോഭനം

(മർക്കൊ. 1:12-13; ലൂക്കൊ. 4:1-13)

4 അനന്തരം ആത്മാവ് യേശുവിനെ മരുഭൂമി
യിലേക്കു നയിച്ചു. അവിടെ പിശാചിൻെറ
പ്രലോഭനത്തെ നേരിടാനായിരുന്നു അവൻ അ
ങ്ങോട്ടു നയിക്കപ്പെട്ടത്. 2നാല്പതു ദിനരാത്രങ്ങൾ
യേശു ഒന്നും ഭക്ഷിച്ചിരുന്നില്ല. അതിനുശേഷം
അവന് വല്ലാതെ വിശന്നു. 3പിശാച് യേശുവി
നെ പ്രലോഭിപ്പിക്കാൻ എത്തി. പിശാച് പറ
ഞ്ഞു, “നീ ദൈവപുത്രനെങ്കിൽ ഈ കല്ലുകളോ
ട് അപ്പമാകുവാൻ കല്പിക്കൂ.”
4യേശു അവനോടു മറുപടി പറഞ്ഞു, “തിരു
വെഴുത്തുകളിൽ ഇങ്ങനെ എഴുതപ്പെട്ടിട്ടുണ്ട്,

‘മനുഷ്യനെ ജീവിപ്പിക്കുന്നത് അപ്പം മാത്രമല്ല.
ദൈവത്തിൻെറ തിരുവായിലൂടെ പുറത്തുവ
രുന്ന ഓരോ വചനത്തിലുമാണ് അവരുടെ ജീ
വൻ ആശ്രയിച്ചിരിക്കുന്നത് ’” *ആവർത്തനം 8:3*

5അനന്തരം പിശാച് യേശുവിനെ വിശുദ്ധ
നഗരമായ യെരൂശലേമിലേക്കു നയിച്ചു. പിശാ
ച് യേശുവിനെ ദൈവാലയത്തിൽ വളരെ ഉയർ
ന്ന ഒരിടത്തു നിർത്തി. 6പിശാച് പറഞ്ഞു,
“നീ ദൈവപുത്രനാണെങ്കിൽ താഴോട്ടു ചാടുക.
എന്തെന്നാൽ തിരുവെഴുത്തുകളിൽ ഇങ്ങനെ
എഴുതപ്പെട്ടിട്ടുണ്ടല്ലോ,

‘ദൈവം തൻെറ ദൂതന്മാരോടു കല്പിക്കും, അവ
രുടെ കൈകൾ നിൻെറ രക്ഷയ്ക്കെത്തും, നി
ൻെറ കാൽ പാറയിലിടിക്കാത്ത വിധം നിന്നെ
പിടിക്കും.” *സങ്കീർത്തനങ്ങൾ 91:11-12*

7യേശു മറുപടി പറഞ്ഞു, “തിരുവെഴുത്തുക
ളിൽ ഇങ്ങനെ കൂടി എഴുതിയിട്ടുണ്ട്,

‘നിൻെറ കർത്താവായ ദൈവത്തെ നീയൊ
രിക്കലും പരീക്ഷിക്കരുത്.’” *ആവർത്തനം 6:16*

8അനന്തരം പിശാച് യേശുവിനെ ഒരു വലി
യ ഉയരമുള്ള മലയിലേക്കു കൊണ്ടുപോയി.
പിശാച് യേശുവിനെ ലോകത്തിലെ എല്ലാ
രാജ്യങ്ങളും കാണിച്ചു. അവിടങ്ങളിലെ മഹ
ത്തായ കാര്യങ്ങളും കാണിച്ചു. 9പിശാച് പറ
ഞ്ഞു, “നീ എന്നെ നമസ്കരിച്ച് ആരാധിച്ചാൽ
ഈ കണ്ടതെല്ലാം നിനക്കു ഞാൻ തരാം.”
10യേശു പിശാചിനോടു പറഞ്ഞു, “സാത്താ
നേ എന്നെ വിട്ടുപോക, തിരുവെഴുത്തുകളിൽ
ഇങ്ങനെയെഴുതിയിട്ടുണ്ട്,

‘കർത്താവായ ദൈവത്തെ നിങ്ങൾ ആരാ
ധിക്കുക. അവനെ മാത്രം സേവിക്കുക.’”

*ആവർത്തനം 6:13*

11പിശാച് യേശുവിനെ വിട്ടുപോയി. അ
പ്പോൾ ഏതാനും ദൂതന്മാർ വന്ന് യേശുവിനെ
പരിചരിച്ചു.

### യേശു ഗലീലയിൽ തൻെറ പ്രവർത്തനം ആരംഭിക്കുന്നു

(മർക്കൊ. 1:14-15; ലൂക്കൊ. 4:14-15)

12യോഹന്നാൻ തടവിലാക്കപ്പെട്ടു എന്നു യേ
ശു കേട്ടു. അതിനാൽ യേശു ഗലീലയിലേക്കു
മടങ്ങി. 13അവൻ നസറെത്തിൽ തങ്ങിയില്ല.
ഗലീലത്തടാകത്തിനടുത്തുള്ള കഫർന്നഹൂം
എന്ന നഗരത്തിലേക്കു പോയ യേശു അവിടെ
താമസിച്ചു. സെബൂലൂൻെറയും നഫ്താലിയു
ടെയും പ്രദേശമാണ് കഫർന്നഹൂം. 14യെശയ്യാ
പ്രവാചകൻ പറഞ്ഞതു നിറവേറ്റാനായിരുന്നു
അവൻ ഇതു ചെയ്തത്. യെശയ്യാപ്രവാചകൻ
പറഞ്ഞു,

15“സമുദ്രത്തിലേക്കുള്ള വഴിയിൽ യോർദ്ദാൻ
നദിയുടെ മറുകരയിൽ സെബൂലൂൻെറയും
നഫ്താലിയുടെയും ദേശം, ജാതികളുടെ ഗലീ
ല ദേശം
16ഈ ആളുകൾ ഇരുട്ടിലായിരുന്നു (പാപ
ത്തിൽ). പക്ഷേ അവർ ഒരു മഹത്പ്രകാശം ക
ണ്ടു: ശവപ്പറമ്പുപോലെ ഇരുണ്ട ഈ പ്രദേശ
ത്ത് വസിക്കുന്ന ആളുകളുടെമേൽ പ്രകാശം
ഉദിച്ചു.” *യെശയ്യാവ് 9:1-2*

17അപ്പോൾ മുതൽ യേശു പ്രസംഗിക്കാൻ
തുടങ്ങി. അവനിങ്ങനെയാണ് പ്രസംഗിച്ചത്,
“മാനസാന്തരപ്പെടുവിൻ, എന്തെന്നാൽ സ്വർഗ്ഗ
രാജ്യത്തിൻെറ വരവായി.”

### യേശു ചില ശിഷ്യന്മാരെ തിരഞ്ഞെടുക്കുന്നു

(മർക്കൊ. 1:16-20; ലൂക്കൊ. 5:1-11)

18യേശു ഗലീല കടൽത്തീരത്തുകൂടി നടക്കു
കയായിരുന്നു. ശിമോൻ (പത്രൊസ്) അന്ത്രെ
യാസ് എന്നീ സഹോദരന്മാരെ അവൻ കണ്ടു.
മീൻപിടുത്തക്കാരായ അവർ കടലിൽ വലവീ
ശുകയായിരുന്നു. 19യേശുപറഞ്ഞു, “വരൂ,
എന്നെ അനുഗമിക്കൂ. ഞാൻ നിങ്ങളെ വ്യത്യ
സ്തരായ മീൻപിടുത്തക്കാരാക്കാം. നിങ്ങളെ
ഞാൻ ആളുകളാകുന്ന മീൻ പിടിക്കുന്നവരാ
ക്കാം.” 20ശിമോനും അന്ത്രെയാസും ഉടൻ വല
കൾ ഉപേക്ഷിച്ച് അവനെ പിന്തുടർന്നു.
21യേശു ഗലീലക്കടൽത്തീരത്തുകൂടിയുള്ള ത
ൻെറ നടപ്പു തുടർന്നു. സെബെദിയുടെ മക്കളാ
യ യാക്കോബിനെയും യോഹന്നാനെയും
അവൻ കണ്ടു. അവർ പിതാവായ സെബെദി
യോ ടൊപ്പം വള്ളത്തിലായിരുന്നു. അവർ മീൻ
പിടിക്കാൻ വല ഒരുക്കുകയായിരുന്നു. അവൻ
അവ രോടു തന്നോടൊപ്പം വരാൻ കല്പിച്ചു.
22അതി നാൽ ആ സഹോദരന്മാർ ഉടൻ
തങ്ങളുടെ പിതാവിനെയും വള്ളത്തെയും
ഉപേക്ഷിച്ച് യേ ശുവിനെ പിന്തുടർന്നു.

### യേശു പഠിപ്പിക്കുകയും രോഗശാന്തി വരുത്തുകയും ചെയ്യുന്നു

(ലൂക്കൊ. 6:17-19)

23യേശു ഗലീലയിലെങ്ങും സഞ്ചരിച്ചു.
അവൻ യെഹൂദപ്പള്ളികളിൽ പഠിപ്പിക്കുകയും
സ്വർഗ്ഗരാജ്യത്തിൻെറ സുവിശേഷം പ്രസംഗി
ക്കുകയും ആളുകളുടെ എല്ലാ വ്യാധികളും രോ
ഗങ്ങളും സുഖപ്പെടുത്തുകയും ചെയ്തു. 24യേ
ശുവിനെപ്പറ്റിയുള്ള വാർത്തകൾ സുറിയയി
ലെങ്ങും പരന്നു. ആളുകൾ രോഗികളായവരെ
യെല്ലാം അവൻെറയടുത്തു കൊണ്ടുവന്നു. രോ
ഗികൾ പലവിധത്തിലുള്ള രോഗങ്ങളും, വേദ
നയുമുള്ളവരായിരുന്നു. ചിലർക്കു വലിയ വേദ
നയുണ്ടായിരുന്നു. ചിലരെ പിശാച് ബാധി
ച്ചിരുന്നു, ചിലർക്ക് അപസ്മാരം ബാധിച്ചിരു
ന്നു, ചിലർ തളർവാതരോഗികളുമായിരുന്നു.
യേശു എല്ലാവരെയും സുഖപ്പെടുത്തി. 25അനേ
കംപേർ യേശുവിനെ പിന്തുടർന്നു. അവർ ഗലീ
ലയിൽനിന്നും ദെക്കപ്പൊലി (പത്തു നഗരപ്രദേ
ശം)യിൽനിന്നും യെരൂശലേം, യെഹൂദ്യ, യോർ
ദ്ദാനക്കരെ എന്നീ ഇടങ്ങളിൽ നിന്നുള്ളവരാ
യിരുന്നു.

### യേശു ജനങ്ങളെ പഠിപ്പിക്കുന്നു

(ലൂക്കൊ. 6:20-23)

5 അവിടെ വലിയൊരു ജനക്കൂട്ടത്തെ യേശു
കണ്ടു. അതിനാലവൻ മലമുകളിലേക്കു കയ
റി ഇരുന്നു. അവൻെറ ശിഷ്യന്മാർ അവൻെറ
സമീപത്തേക്കുവന്നു. 2യേശു ജനങ്ങളെ പഠിപ്പി
ച്ചു. അവൻ പറഞ്ഞു,

3“ആത്മീയാവശ്യങ്ങൾ തങ്ങൾക്കു ഏറെ വേ
ണമെന്നറിയുന്നവർ ഭാഗ്യവാന്മാർ ദൈവരാ
ജ്യം അവർക്കുള്ളതാണ്.

4ഇപ്പോൾ ദു:ഖിക്കുന്നവർ ഭാഗ്യവാന്മാർ ദൈ
വം അവരെ സന്തുഷ്ടരാക്കും.

5വിനീതരായവർ ഭാഗ്യവാന്മാർ അവർക്കു
വാഗ്ദത്ത ഭൂമി ലഭിക്കും.*

6എല്ലാറ്റിനുമുപരി നീതി കാംക്ഷിക്കുന്നവർ
ഭാഗ്യവാന്മാർ, ദൈവം അവരെ പൂർണ്ണ സംതൃ
പ്തരാക്കും.

7മറ്റുള്ളവരോടു കരുണ കാട്ടുന്നവർ ഭാഗ്യ
വാന്മാർ, അവർക്കു കരുണ ലഭിക്കും.

8മന:ശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ, അവർ
ദൈവസന്നിധിയിലെത്തും.

9സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ,
ദൈവം അവരെ തൻെറ പുത്രന്മാരെന്നു വിളി
ക്കും.

10നന്മ ചെയ്തിട്ട് പീഢയനുഭവിക്കുന്നവർ
ഭാഗ്യവാന്മാർ, സ്വർഗ്ഗരാജ്യം അവർക്കുള്ളതാണ്.

11“ആളുകൾ നിങ്ങളെ ദുഷിക്കുകയും പീഢി
പ്പിക്കുകയും ചെയ്യും. എന്നെ നിങ്ങളനുഗമി
ക്കുന്നു എന്നതിനാൽ അവർ നിങ്ങൾക്കെതിരെ
എല്ലാ തിന്മയും കളവായി പറയുകയും ചെ
യ്യും.എന്നാൽ ആളുകൾ അങ്ങനെ ചെയ്യുമ്പോ
ൾ നിങ്ങൾ ഭാഗ്യവാന്മാർ. 12നിങ്ങൾ ആനന്ദിക്കു
കയും അട്ടഹാദിക്കുകയും ചെയ്യുക. ഒരു വലിയ
പ്രതിഫലം സ്വർഗ്ഗത്തിൽ നിങ്ങളെ കാത്തിരി
ക്കുന്നു. നിങ്ങൾക്കു മുമ്പുള്ള പ്രവാചകരോടും
ആളുകൾ ഇങ്ങനെ ചെയ്തിട്ടുണ്ട്.

---

**വിനീതരായവർ … ലഭിക്കും** ഉദ്ധരണി സങ്കീ.37:11

### നിങ്ങൾ ഉപ്പും പ്രകാശവുമാകുന്നു

(മർക്കൊ. 9:50; ലൂക്കൊ. 14:34-35)

13“നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു. എന്നാൽ
ഉപ്പിനു അതിൻെറ സ്വാദു നഷ്ടപ്പെട്ടാൽ ഒന്നി
നും അതിൻെറ ലവണത്വം തിരിച്ചു നൽകാനാ
വില്ല. അതിൻെറ ലവണത്വം നഷ്ടമായാൽ ഉ
പ്പു പിന്നെ ഒന്നിനും കൊള്ളരുതാത്തതാകും.
അതു വലിച്ചെറിയപ്പെടുകയും ചവിട്ടി നടക്ക
പ്പെടുകയും ചെയ്യും.
14“നിങ്ങൾ ലോകത്തിൻെറ പ്രകാശമാണ്. മ
ലമുകളിൽ നിർമ്മിക്കപ്പെട്ട നഗരം മറച്ചു വെ
ക്കാനാവില്ല. 15ആരും വിളക്ക് പാത്രത്തിനടിയിൽ
വെക്കാറില്ല. അവർ വിളക്ക് മേശയിൽ വെക്കും.
അപ്പോൾ വീട്ടിലെ എല്ലാവർക്കുമായി അതു
പ്രകാശം ചൊരിയും. 16അതുപോലെ നിങ്ങൾ
മറ്റുള്ളവർക്കു പ്രകാശമാകണം. നിങ്ങൾ ചെയ്യു
ന്ന നല്ല കാര്യങ്ങൾ മറ്റുള്ളവർക്കു മാതൃകയാകും
വിധം പ്രവർത്തിക്കുക. സ്വർഗ്ഗസ്ഥനായ നിങ്ങ
ളുടെ പിതാവിനെ ആളുകൾ സ്തുതിക്കും വിധം
ജീവിക്കുക.

### യേശുവും പഴയ നിയമവും

17“മോശെയുടെ ന്യായപ്രമാണത്തെയോ പ്ര
വാചകന്മാരുടെ ഉപദേശങ്ങളെയോ നശിപ്പി
ക്കാനാണ് ഞാൻ വന്നതെന്ന് നിങ്ങൾ കരുത
രുത്. അവരുടെ ഉപദേശങ്ങളെ നശിപ്പിക്കാനല്ല
വന്നത്. അവരുടെ ഉപദേശങ്ങളെ സാർത്ഥക
മാക്കാനാണു ഞാൻ വന്നത്. 18ഞാൻ നിങ്ങളോ
ടു സത്യമായി പറയട്ടെ. ഭൂമിയും സ്വർഗ്ഗവും
കടന്നുപോകും വരെ ന്യായപ്രമാണത്തിലൊരു
മാറ്റവും വരില്ല. എല്ലാം സംഭവിച്ചു കഴിയുന്ന
തുവരേക്കും അതിനു വള്ളിപുള്ളി വ്യത്യാസം
പോലും സംഭവിക്കില്ല. 19അപ്രധാനമെന്നു തോ
ന്നിക്കുന്ന കല്പനകൂടി അനുസരിക്കണം. ആരെ
ങ്കിലും നിയമത്തിലെ ഏറ്റവും അപ്രധാനമായ
കല്പനയെ നിരസിക്കുകയോ അതനുസരിക്കരു
തെന്ന് മറ്റുള്ളവരെ ഉപദേശിക്കുകയോ ചെ
യ്താൽ അവൻ സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും
നിസ്സാരനായി കരുതപ്പെടും. എന്നാൽ ന്യായ
പ്രമാണം അനുസരിക്കുകയും അതനുസരി
ക്കാൻ മറ്റുള്ളവരെ ഉപദേശിക്കുകയും ചെയ്യുന്ന
വൻ സ്വർഗ്ഗരാജ്യത്ത് വലിയവനായി കരുത
പ്പെടും. 20ഞാൻ നിങ്ങളോടു പറയുന്നു, ശാ
സ്ത്രിമാരെക്കാളും പരീശന്മാരെക്കാളും മെച്ച
പ്പെട്ട ധർമ്മാനുഷ്ഠാനം നിങ്ങൾക്കുണ്ടാവണം.
അല്ലെങ്കിൽ നിങ്ങൾക്കു സ്വർഗ്ഗരാജ്യത്തേക്കു
പ്രവേശനം കിട്ടില്ല.

### ക്രോധത്തെപ്പറ്റി യേശു

21“ആരെയും കൊല്ലരുത്.’* കൊലയാളിയെ
നിയമാനുസൃതമായി നേരിടണം’ എന്നു പണ്ടു
ള്ളവരോടു കല്പിച്ചിട്ടുള്ളത് നിങ്ങൾക്കറിയാമ
ല്ലോ. 22എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു.
മറ്റുള്ളവരോട് ക്രോധമരുത്. എല്ലാവരും നിങ്ങളു
ടെ സഹോദരന്മാരാണ്. മറ്റുള്ളവരോടു കോപി
ക്കുന്നവനെയും നിയമം പിടികൂടും. നിങ്ങൾ
മറ്റൊരുവനെ നിന്ദിച്ചാലും നിങ്ങളെ യെഹൂദ
സമിതി വിധിക്കും. മറ്റൊരുവനെ നിങ്ങൾ ‘വി
ഡ്ഢി’ എന്നുവിളിച്ചാൽ നിങ്ങൾ നരകത്തീ
യിൽ പതിക്കും.” 23നീ ദൈവത്തിനു കാഴ്ചവ
സ്തു നൽകുമ്പോൾ നിൻെറ സഹജീവികളെ
ഓർക്കുക. നിങ്ങൾ കാഴ്ചവസ്തു യാഗപീഠ

**‘ആരെയും കൊല്ലരുത്’** ഉദ്ധരണി പുറ.20:13, ആവ. 5:17.

ത്തിൽ വയ്ക്കുമ്പോൾ നിങ്ങളുടെ സഹോദരനു
നിങ്ങളോടു പിണക്കമുണ്ടെന്ന് ഓർമ്മിച്ചാൽ
24കാഴ്ചവസ്തു യാഗപീഠത്തിൽവെച്ചിട്ട് പോ
കുക. പോയി അയാളുമായി ഉടൻ രമ്യതയിലാ
കുക. എന്നിട്ട് തിരിച്ചു വന്ന് കാഴ്ചയർപ്പി
ക്കുക.
25“നിങ്ങളുടെ ശത്രു നിങ്ങളെ കോടതി കയറ്റു
മ്പോൾ അവനുമായി ചങ്ങാത്തത്തിലാകുക.
കോടതിയിലേക്കു പോകും മുമ്പേതന്നെ അങ്ങ
നെ ചെയ്യുക, അഥവാ അയാൾ നിങ്ങളെ ന്യാ
യാധിപനെ ഏല്പിച്ചേക്കാം.” ന്യായാധിപൻ നി
ങ്ങളെ തടവിലാക്കേണ്ടതിലേക്കായി ഭടനെ ഏ
ല്പിച്ചേക്കാം. 26നിങ്ങൾക്കുള്ളതു മുഴുവനും കൊ
ടുത്തുതീർക്കാതെ നിങ്ങൾക്കു മോചനം കിട്ടി
ല്ലെന്നും ഞാൻ നിങ്ങളോടു പറയുന്നു.

### ലൈംഗികപാപത്തെപ്പറ്റി യേശു

27“‘വ്യഭിചരിക്കരുത്’* എന്ന കല്പന അവരെ
അറിയിച്ചത് നിങ്ങൾകേട്ടിട്ടുണ്ട്. 28പക്ഷേ ഞാൻ
നിങ്ങളോടു പറയുന്നു: “ലൈംഗികമായ പാപം
ചെയ്യണമെന്ന ആശയോടെ ആരെങ്കിലും ഒരു
സ്ത്രീയെ നോക്കിയാൽത്തന്നെ അയാൾ ആ
സ്ത്രീയുമായി ഹൃദയത്തിൽ പാപം ചെയ്തു
കഴിഞ്ഞു. 29നിങ്ങളുടെ വലതുകണ്ണ് ഒരു പാപം
ചെയ്യാൻ കാരണമായാൽ അതു പറിച്ചെറിയു
ക. ശരീരം മുഴുവൻ നരകത്തിൽ പോകുന്നതി
ലും ഭേദം ഒരവയവം നഷ്ടപ്പെടുന്നതാണ്. 30നി
ങ്ങളുടെ വലതുകൈ പാപം ചെയ്യാൻ കാരണ
മായാൽ അതു വെട്ടിക്കളയുക. മുഴുവൻ ശരീര
വും നരകത്തിൽ പോകുന്നതിലും ഭേദം ഒരവയ
വം നഷ്ടപ്പെടുന്നതാണ്.

### വിവാഹമോചനത്തെപ്പറ്റി

(മത്താ. 19:9; മർക്കൊ. 10:11-12; ലൂക്കൊ.16:18)

31“‘ഭാര്യയെ ഉപേക്ഷിക്കുന്നവൻ അവൾക്ക്
വിവാഹമോചനപത്രം കൊടുക്കണം’* എന്ന്
അവരോടു പറഞ്ഞിട്ടുണ്ട്. 32എന്നാൽ ഞാൻ
നിങ്ങളോടു പറയുന്നു, ഭാര്യയെ ഉപേക്ഷിക്കു
ന്നവൻ അവളെക്കൊണ്ട് വ്യഭിചാരം ചെയ്യിക്കു
കയാണ്. അവൾ വ്യഭിചാരിണിയാണെങ്കിൽ
മാത്രമേ അവളെ ഉപേക്ഷിക്കാവൂ. ഉപേക്ഷിക്ക
പ്പെട്ടവളെ വിവാഹം കഴിക്കുന്നവനും വ്യഭി
ചാരിയാണ്.

### വാഗ്ദാനങ്ങളെപ്പറ്റി

33“‘നിങ്ങൾ ഒരാൾക്കു വാഗ്ദാനം നൽകി
യാൽ അതൊരിക്കലും ലംഘിക്കരുത്. കർത്താ
വിനോടുള്ള വാഗ്ദാനം പാലിക്കുക’* എന്നും
പൂർവ്വികരോടു പറഞ്ഞിട്ടുള്ളതായി നിങ്ങൾ
കേട്ടിട്ടുണ്ട്. 34എന്നാൽ ഞാൻ പറയുന്നു ഒരിക്ക
ലും സത്യം ചെയ്യരുത്. സ്വർഗ്ഗത്തിൻെറപേരിൽ
വാക്കുനൽകരുത്. എന്തെന്നാൽ സ്വർഗ്ഗം ദൈവ
ത്തിൻെറ സിംഹാസനമാണ്. 35ഭൂമിയുടെ പേരി
ലും വാഗ്ദാനം നടത്തരുത്. എന്തെന്നാൽ ഭൂമി
ദൈവത്തിൻെറതാണ്. യെരൂശലേമിൻെറ പേരി
ലും വാഗ്ദാനം നടത്തരുത്. എന്തെന്നാൽ അത്
ദൈവത്തിൻെറ നഗരമാണ്. 36സ്വന്തം ശിരസ്സി
ൻെറ പേരിലും ശപഥം ചെയ്യരുത്. നിങ്ങളുടെ
ഒരു മുടിയിഴ കറുപ്പിക്കുവാനോ, വെളുപ്പിക്കു

**‘വ്യഭിചരിക്കരുത് ... കേട്ടിട്ടുണ്ട്’** ഉദ്ധരണി പുറ. 20:14, ആവ 5:18.

**‘ഭാര്യയെ ... കൊടുക്കണം’** ഉദ്ധരണി ആവ. 24:1

**‘നിങ്ങൾ ... പാലിക്കുക’** ഉദ്ധരണി ലേവ്യ. 19:12, സംഖ്യ 30:2, ആവ.23:21.

വാനോ നിങ്ങൾക്കാവില്ല. **37**‘അതേ’ എന്ന് ചെ
യ്യാവുന്ന കാര്യത്തെപ്പറ്റി മാത്രം പറയുക. അത
ല്ലാത്തവ ‘അല്ല’ എന്നും. ഇതിലുമധിമുള്ളതെ
ല്ലാം തിന്മയിൽനിന്നു വരുന്നതാണ്.

### എതിർത്തു നില്പിനെക്കുറിച്ച്

(ലൂക്കൊ. 6:29-30)

**38**“‘കണ്ണിന് കണ്ണ്, പല്ലിനു പല്ല്,’* എന്നു
അവരോടും പറഞ്ഞിട്ടുണ്ട്. **39**എന്നാൽ ഞാൻ
നിങ്ങളോടു പറയുന്നു. ദുഷ്ടനോടു ചെറുത്തു
നിൽക്കരുത്. ആരെങ്കിലും നിങ്ങളുടെ വലത്തെ
ചെകിട്ടത്ത് അടിച്ചാൽ തിരിഞ്ഞു നിങ്ങളുടെ
ഇടത്തെ ചെകിട് അവനു കാട്ടിക്കൊടുക്കുക.
**40**നിങ്ങൾക്കെതിരെ കോടതിയിൽ പോയി
നിങ്ങളുടെ കുപ്പായം നേടാൻ ശ്രമിക്കുന്നവനെ
നിങ്ങളുടെ മേൽക്കുപ്പായവും എടുക്കാൻ അനു
വദിക്കുക. **41**ഒരുത്തൻ ഒരു നാഴിക നടക്കാൻ
നിങ്ങളെ നിർബന്ധിതനാക്കിയാൽ അവനോ
ടൊപ്പം രണ്ടു നാഴിക നടക്കുക. **42**നിങ്ങളോടു
ചോദിക്കുന്നവനു കൊടുക്കുക. നിങ്ങളിൽ
നിന്നെന്തെങ്കിലും വായ്പ വാങ്ങാൻ വരുന്ന
വനു അതു നിരസിയ്ക്കരുത്.”

### എല്ലാവരെയും സ്നേഹിക്കുക

(ലൂക്കൊ. 6:27-28, 32-36)

**43**“‘നിന്റെ അയൽക്കാരനെ സ്നേഹിക്കുക’*
എന്നും ‘ശത്രുവിനെ വെറുക്കുക’ എന്നും പറ
ഞ്ഞത് നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. **44**എന്നാൽ
ഞാൻ പറയുന്നു, നിങ്ങളുടെ ശത്രുക്കളെ സ്നേ
ഹിക്കുക. നിങ്ങളെ ദ്രോഹിക്കുന്നവർക്കായി
പ്രാർത്ഥിക്കുക. **45**നിങ്ങളങ്ങനെ ചെയ്താൽ
നിങ്ങൾ സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവി
ന്റെ യഥാർത്ഥ സന്താനങ്ങളായിരിക്കും. നിങ്ങ
ളുടെ പിതാവ് ദുഷ്ടർക്കും ശിഷ്ടർക്കും വേണ്ടി
സൂര്യനെ ഉദിപ്പിക്കുന്നു. നല്ലവർക്കും ദുഷിച്ചവ
ർക്കുംവേണ്ടി അവൻ മഴപെയ്യിക്കുന്നു. **46**നിങ്ങ
ളെ സ്നേഹിക്കുന്നവരെ മാത്രം നിങ്ങൾ സ്നേ
ഹിച്ചാൽ പ്രതിഫലം കിട്ടുകയില്ല. ചുങ്കക്കാർ
പോലും അങ്ങനെ ചെയ്യും. **47**നിങ്ങളുടെ സ്നേ
ഹിതരെ മാത്രമേ നിങ്ങൾ ആശംസിക്കൂ എന്നു
ണ്ടെങ്കിൽ നിങ്ങൾ മറ്റുള്ളവരെക്കാൾ ഒട്ടും മെച്ച
മല്ല. ദൈവചിന്തയില്ലാത്തവർ പോലും അങ്ങ
നെ ചെയ്യുന്നുണ്ട്. **48**അതിനാൽ നിങ്ങൾ സ്വർഗ്ഗ
സ്ഥനായ നിങ്ങളുടെ പിതാവിനെപ്പോലെ
പരിപൂർണ്ണരായിരിക്കണം.

### യഥാർത്ഥ ദാനം

**6** “സൂക്ഷിച്ചിരിക്കുക! നല്ലതു ചെയ്യുമ്പോൾ
അതു മനുഷ്യരുടെ മുമ്പിൽ വെച്ചാകാതി
രിക്കുക. ആരെങ്കിലും കാണാൻവേണ്ടി ചെയ്യ
രുത്. അങ്ങനെ ചെയ്താൽ സ്വർഗ്ഗസ്ഥനായ
പിതാവ് നിങ്ങൾക്ക് തക്ക പ്രതിഫലം നൽകില്ല.
**2**“‘നിങ്ങൾ പാവങ്ങൾക്കു ദാനം ചെയ്യു
മ്പോൾ അതു വിളിച്ചുപറയരുത്. കപടഭക്തി
ക്കാരെപ്പോലെയാകരുത്. അവർ ദാനം ചെയ്യു
മ്പോൾ ആളുകൾ അറിയാൻ കാഹളം മുഴക്കും.
അവർക്കതു യെഹൂദപ്പള്ളികളിലും വഴിയിലും
വെച്ച് ചെയ്യാനാണു താല്പര്യം. മറ്റുള്ളവർ തങ്ങ
ളെ ബഹുമാനിക്കാനവർ ആഗ്രഹിക്കുന്നു.
ഞാൻ പറയുന്നു: അവർ അപ്പോഴേ സമ്മാനിത
രായിരിക്കുന്നു.’ **3**അതിനാൽ നിങ്ങൾ പാവങ്ങ
ൾക്കു ദാനം ചെയ്യുന്നതു രഹസ്യമായിട്ടാകുക.
നിങ്ങൾ ചെയ്യുന്നത് മറ്റുള്ളവർ അറിയരുത്.
**4**അതു രഹസ്യമായി വേണം. നിങ്ങൾ രഹസ്യ
മായി ചെയ്യുന്നത് നിങ്ങളുടെ പിതാവിനു
കാണാം. അവൻ നിങ്ങൾക്കതിന് പ്രതിഫലം
നൽകുകയും ചെയ്യും.

### പ്രാർത്ഥനയെപ്പറ്റി

(ലൂക്കൊ. 11:2-4)

**5**“കപടഭക്തരെപ്പോലെ പ്രാർത്ഥിക്കരുത്. യെ
ഹൂദപ്പള്ളികളിൽ നിന്ന് ആളുകൾ കാൺകെ
ഉച്ചത്തിൽ പ്രാർത്ഥിക്കാനാണവർക്കിഷ്ടം. ഞാ
ൻ നിങ്ങളോടു സത്യമായി പറയാം. അവർക്കു
പ്രതിഫലം ലഭിച്ചുകഴിഞ്ഞു. **6**നിങ്ങൾ പ്രാർ
ത്ഥിക്കുമ്പോൾ മുറിയിൽ കയറി കതകുകൾ
അടച്ചിട്ട് അദൃശ്യനായ നിങ്ങളുടെ പിതാവി
നോടു പ്രാർത്ഥിക്കുക. രഹസ്യമായി ചെയ്യുന്ന
തും നിങ്ങളുടെ പിതാവിന് കാണാം. അവൻ
നിങ്ങൾക്കു പ്രതിഫലം നൽകും.
**7**“നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ ദൈവത്തെ
അറിയാത്തവരെപ്പോലെയാകരുത്. അർത്ഥമി
ല്ലാത്ത കാര്യങ്ങൾ വിളിച്ചുപറയുകയാണവർ
ചെയ്യാറ്. അങ്ങനെ പ്രാർത്ഥിക്കരുത്. തങ്ങൾ
അനേകം കാര്യങ്ങൾ പറയുന്നതിനാൽ ദൈവം
തങ്ങളെ ശ്രവിക്കുമെന്നാണവർ കരുതുന്നത്.
**8**അവരെപ്പോലെയാകരുത്. നിങ്ങൾക്കു വേണ്ട
തെന്തെന്ന് നിങ്ങളാവശ്യപ്പെടുന്നതിനു മുമ്പു
തന്നെ നിങ്ങളുടെ പിതാവിനറിയാം. **9**അതി
നാൽ പ്രാർത്ഥിക്കുമ്പോൾ ഇങ്ങനെ പ്രാർത്ഥി
ക്കണം:

‘സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ,
അങ്ങയുടെ നാമം പരിശുദ്ധമായിരിക്കേണമേ.
**10**അങ്ങയുടെ രാജ്യം വരേണമേ, അങ്ങയുടെ
ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും
ഉണ്ടാകേണമേ.
**11**ഇന്നു വേണ്ട ആഹാരം ഇന്നുതന്നെ ഞങ്ങൾ
ക്കു നൽകേണമേ. **12**ഞങ്ങൾ ഞങ്ങളോടു തെറ്റു
ചെയ്തവരോടു ക്ഷമിക്കുമ്പോലെ ഞങ്ങളുടെ
പാപങ്ങൾ പൊറുക്കേണമേ.
**13**ഞങ്ങളെ പരിശോധനകൾക്കു വിധേയരാ
ക്കരുതേ; ദുഷ്ടനിൽനിന്നു ഞങ്ങളെ രക്ഷിക്കേ
ണമേ; പ്രലോഭനങ്ങൾക്കു ഞങ്ങളെ വശംവദ
രാക്കരുതേ.’ **14**മറ്റുള്ളവർ നിങ്ങളോടു ചെയ്ത
തെറ്റുകൾ നിങ്ങൾ ക്ഷമിച്ചാൽ സ്വർഗ്ഗസ്ഥനാ
യ നിങ്ങളുടെ പിതാവ് നിങ്ങളുടെ തെറ്റുകളും
ക്ഷമിക്കും. **15**എന്നാൽ നിങ്ങളോട് തെറ്റു ചെയ്ത
വരോടു നിങ്ങൾ ക്ഷമിച്ചില്ലെങ്കിൽ സ്വർഗ്ഗസ്ഥ
നായ നിങ്ങളുടെ പിതാവ് നിങ്ങളുടെ തെറ്റുക
ളും പൊറുക്കില്ല.

### ഉപവാസത്തെപ്പറ്റി

**16**“ഉപവസിക്കുമ്പോൾ വാടിയ മുഖം കാണി
ക്കരുത്. കപടഭക്തരാണ് അങ്ങനെ ചെയ്യുക.
തങ്ങൾ ഉപവസിക്കുകയാണെന്നു മറ്റുള്ളവരെ
ബോധ്യപ്പെടുത്താൻ അവർ മുഖം വികൃതമാ
ക്കും. ഞാൻ നിങ്ങളോടു സത്യമായി പറയുന്നു,
അവർക്കു തങ്ങളുടെ പ്രതിഫലം ലഭിച്ചു കഴി
ഞ്ഞു. **17**അതിനാൽ നിങ്ങൾ ഉപവസിക്കു
മ്പോൾ പ്രസന്നരായിരിക്കുക. മുഖം കഴുകുക.
**18**അപ്പോൾ നിങ്ങൾ ഉപവസിക്കുകയാണെന്ന്
ആരും അറിയുകയില്ല. എന്നാൽ അദൃശ്യനായ
നിങ്ങളുടെ പിതാവ് മാത്രം നിങ്ങൾ രഹസ്യ
മായി ചെയ്യുന്നതിനെ അറിയുകയും തക്ക
പ്രതിഫലം തരികയും ചെയ്യും.

---

**’കണ്ണിന് ... പല്ല്** പുറ. 24:21, ലേവ്യ. 24:20, ആവ.19:21.

**‘നിന്റെ അയൽക്കാരനെ സ്നേഹിക്കുക’** ഉദ്ധരണി ലേവ്യ 19:18.

## ദൈവമാണ് ധനത്തെക്കാൾ പ്രധാനം
(ലൂക്കൊ. 12:33-34; 11:34-36; 16:13)

19"ഈ ഭൂമിയിൽ നിങ്ങൾക്കായി ഒരു നിധിയും
സമ്പാദിക്കരുത്. കീടങ്ങളും, തുരുമ്പും അവയെ
നശിപ്പിക്കും. കള്ളന്മാർ നിങ്ങളുടെ ഭവനം ഭേദി
ച്ച് നിങ്ങൾക്കുള്ള തെല്ലാം കൊണ്ടുപോകും. 20അ
തിനാൽ നിങ്ങളുടെ നിക്ഷേപങ്ങൾ സ്വർഗ്ഗത്തി
ലാകട്ടെ. കീടങ്ങളും തുരുമ്പും അതു നശിപ്പി
ക്കില്ല. കള്ളന്മാർക്ക് അകത്തുകടന്ന് അതു കൊ
ണ്ടുപോകാനുമാവില്ല. 21നിങ്ങളുടെ നിക്ഷേപം
എവിടെയാണോ, നിങ്ങളുടെ ഹൃദയം അവിടെ
യായിരിക്കും. 22"കണ്ണ് ശരീരത്തിന്റെ വിളക്കാ
ണ്. നിങ്ങളുടെ കണ്ണ് നല്ലതെങ്കിൽ നിങ്ങളുടെ
ശരീരം മുഴുവൻ പ്രകാശം നിറഞ്ഞിരിക്കും. 23മ
റിച്ച് ചീത്ത കണ്ണുകളാണു നിങ്ങളുടേതെങ്കിൽ
ശരീരം മുഴുവൻ ഇരുട്ടു(പാപം) വ്യാപിച്ചതാ
കും. നിന്നിലെ പ്രകാശം തന്നെ ഇരുട്ടാണെങ്കിൽ
ആ ഇരുട്ട് സാന്ദ്രമായതായിരിക്കും.

24"ഒരേ സമയം രണ്ട് യജമാനന്മാരെ സേവി
ക്കാൻ ആർക്കുമാവില്ല. അവൻ ഒരു യജമാനനെ
വെറുത്ത് രണ്ടാമനെ സേവിക്കും. അല്ലെങ്കിൽ
ഒരാളെ അനുഗമിക്കുകയും മറ്റെയാളെ ഉപേക്ഷി
ക്കുകയും ചെയ്യും. അതിനാൽ ഒരേസമയം പണ
ത്തെയും, ദൈവത്തെയും സേവിക്കാൻ നിങ്ങ
ൾക്കാവില്ല.

## ദൈവരാജ്യം ആദ്യം
(ലൂക്കൊ. 12:22-34)

25"അതിനാൽ ഞാൻ നിങ്ങളോടു പറയുന്നു,
ജീവിക്കേണ്ടതിനായി എന്തു തിന്നണമെന്നും,
കുടിക്കണമെന്നും ഓർത്ത് വ്യാകുലപ്പെടേണ്ട.
ശരീരത്തിൽ അണിയേണ്ട വസ്ത്രത്തെക്കുറി
ച്ചോർത്തും ദു:ഖിക്കേണ്ട. ആഹാരത്തേക്കാൾ പ്ര
ധാനം ജീവിതമാണ്. ശരീരം വസ്ത്രങ്ങളെക്കാൾ
പ്രധാനമാണ്. 26ഈ പക്ഷികളെ നോക്കൂ. അവ
വിതയ്ക്കുന്നില്ല, കൊയ്യുന്നില്ല, പത്തായങ്ങ
ളിൽ ആഹാരം നിറച്ചുവെക്കുന്നുമില്ല. എന്നാൽ
സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ് അവ
യ്ക്കു ആഹാരം നൽകുന്നു. നിങ്ങൾക്കറിയില്ലേ
പക്ഷികളേക്കാൾ വിലപ്പെട്ടവരാണു നിങ്ങളെ
ന്ന്. 27വ്യാകുലപ്പെട്ടതുകൊണ്ട് ജീവിതത്തിൽ
ഒരല്പസമയമെങ്കിലും കൂട്ടിയെടുക്കാൻ നിങ്ങൾ
ക്കാവില്ല.

28"എന്തിനാണു നിങ്ങൾ വസ്ത്രങ്ങളെച്ചൊ
ല്ലി ഉത്ക്കണ്ഠപ്പെടുന്നത്? വയലിലെ പൂക്കളെ
നോക്കൂ. അവ വളരുന്നതെങ്ങനെയെന്നു നോ
ക്കുക. അവ അദ്ധ്വാനിക്കുന്നില്ല. വസ്ത്രങ്ങളു
ണ്ടാക്കുന്നില്ല. 29എന്നാൽ ആ പൂക്കളിലൊന്നി
നെപ്പോലെ അണിഞ്ഞൊരുങ്ങാൻ മഹത്വമേറെ
യുണ്ടായിരുന്ന ശലോമോനു പോലും കഴിഞ്ഞി
രുന്നില്ല. 30ദൈവം ആ വയലിലെ പുല്ലുകളെ
ഇങ്ങനെ അണിയിച്ചൊരുക്കുന്നു. ആ പുല്ലു
കളാകട്ടെ ഇന്നു വളരുകയും നാളെ തീയിലെ
റിയപ്പെടുകയും ചെയ്യും. അതിനാൽ ദൈവം
തീർച്ചയായും നിങ്ങളെ അണിയിച്ചൊരുക്കുമെ
ന്നറിയുക, അല്പം വിശ്വാസമെങ്കിലുമില്ലേ!
31വ്യാകുലപ്പെടരുത്. 'ഞാനെന്തു തിന്നും?' 'ഞാ
നെന്തു കുടിക്കും?' 'ഞാനെന്തു ധരിക്കും?' എ
ന്നൊന്നും പറയുകയോ അവ കാംക്ഷിക്കുക
യോ ചെയ്യരുത്. 32ദൈവത്തെ അറിയാത്തവ
രാണ് ഇവയ്ക്കായി ദു:ഖിയ്ക്കുക. വ്യാകുല
പ്പെടരുത്, എന്തെന്നാൽ സ്വർഗ്ഗസ്ഥനായ നി
ങ്ങളുടെ പിതാവിനറിയാം നിങ്ങൾക്കെന്തൊ
ക്കെ വേണമെന്ന്. 33നിങ്ങൾ ആദ്യം തേടേണ്ടത്
ദൈവരാജ്യവും ദൈവനീതിയുമാണ്. എന്നാൽ
നിങ്ങൾക്കു വേണ്ടതെല്ലാം ലഭിക്കും. 34അതി
നാൽ നാളെയെപ്പറ്റി ഉത്ക്കണ്ഠപ്പെടാതിരി
ക്കുക. ഓരോ ദിവസത്തിനും മതിയായ അതി
ന്റേതായ ക്ളേശങ്ങളുണ്ടാവും. നാളേക്ക് അതി
ന്റെ വ്യഥകളുണ്ടാവും.

## മറ്റുള്ളവരെ വിധിക്കുന്നതിനെപ്പറ്റി
(ലൂക്കൊ. 6:37-38, 41-42)

7 "നിങ്ങൾ മറ്റുള്ളവരെ വിധിക്കാതിരുന്നാൽ
ദൈവം നിങ്ങളെയും വിധിക്കില്ല. 2നിങ്ങൾ
മറ്റുള്ളവരെ വിധിച്ചാൽ അതേ പോലെതന്നെ
ദൈവം നിങ്ങളെയും വിധിക്കും. നിങ്ങൾ മറ്റുള്ള
വർക്കു നൽകുന്ന മാപ്പ് നിങ്ങൾക്കും ലഭിക്കും.
3നിങ്ങളുടെ കണ്ണിൽ കിടക്കുന്ന കോൽ കാണാ
തെ നിങ്ങളുടെ സഹോദരന്റെ കണ്ണിലെ കരട്
കാണുന്നതെന്ത്? 4'ഞാൻ നിന്റെകണ്ണിലെ കര
ട് എടുക്കട്ടെ?' എന്ന് അയാളോടു ചോദിക്കുന്ന
തെന്തുകൊണ്ട്? ആദ്യം സ്വയം നോക്കുക. 5നി
ങ്ങളുടെ സ്വന്തം കണ്ണിലെ ആ കോൽ എടുത്തു
കളയുക. അപ്പോൾ നിനക്കു സഹോദരന്റെ
കണ്ണിൽനിന്ന് കരട് എടുത്തുകളവാൻ വ്യക്ത
മായി കാണാനാവും.

6"വിശുദ്ധമായവ നായ്ക്കെറിഞ്ഞു കൊടുക്ക
രുത്. അവ തിരിഞ്ഞു നിങ്ങളെ ആക്രമിച്ചു തു
ണ്ടുതുണ്ടുകളാക്കും. നിങ്ങളുടെ മുത്തുകൾ പ
ന്നികൾക്കെറിഞ്ഞു കൊടുക്കരുത്. അവ അതു
ചവിട്ടിമെതിക്കും.

## ആവശ്യമുള്ളതു നിരന്തരം ചോദിക്കുക
(ലൂക്കൊ. 11:9-13)

7"നിരന്തരം ചോദിക്കുക, ദൈവം നിങ്ങൾക്കു
തരും. നിരന്തരം അന്വേഷിക്കുക, നിങ്ങൾ കണ്ടെ
ത്തും. നിരന്തരം മുട്ടുക, വാതിൽ നിങ്ങൾക്കായി
തുറക്കപ്പെടും. 8അതെ നിരന്തരം ചോദിക്കുന്നവ
ന് കിട്ടും. ഒരുവൻ തുടർച്ചയായി അന്വേഷി
ച്ചാൽ അവൻ കണ്ടെത്തും. തുടർച്ചയായി മുട്ടു
ന്നവനു വാതിൽ തുറക്കപ്പെടും.

9"നിങ്ങളിലാർക്കെങ്കിലുമൊക്കെ പുത്രന്മാരു
ണ്ടല്ലോ. നിങ്ങളുടെ മകൻ അപ്പം ചോദിച്ചാൽ
നിങ്ങൾ അവനു കല്ലു കൊടുക്കുമോ? ഇല്ല!
10അഥവാ അവൻ ഒരു മീൻ ചോദിച്ചാൽ നിങ്ങ
ളവനു പാമ്പിനെ കൊടുക്കുമോ? ഇല്ല! 11നി
ങ്ങൾ ദൈവത്തെപ്പോലെയല്ല; ദുഷ്ടരാണ്. എ
ങ്കിലും നിങ്ങൾക്കു പോലുമറിയാം സ്വന്തം കു
ഞ്ഞുങ്ങൾക്കു നല്ലതേ കൊടുക്കാവൂ എന്ന്. അ
പ്പോൾ സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ്
തന്നോടു ചോദിക്കുന്നവർക്ക് നല്ല ദാനങ്ങളെ
തന്നെ കൊടുക്കുമെന്നതിന് സംശയം വേണ്ട.

## ഏറ്റവും പ്രധാന നിയമം

12"മറ്റുള്ളവർ നിങ്ങളോട് എങ്ങനെ പെരുമാ
റണമെന്ന് നിങ്ങൾ കരുതുന്നുവോ അതുപോ
ലെ അവരോടും പെരുമാറുക. മോശെയുടെ
ന്യായപ്രമാണത്തിന്റെയും പ്രവാചകരുടെ ഉ
പദേശങ്ങളുടെയും അർത്ഥമാണിത്.

## സ്വർഗ്ഗത്തിലേക്കുള്ള വഴിയും നരകത്തിലേക്കുള്ള വഴിയും
(ലൂക്കൊ. 13:24)

13"ഇടുങ്ങിയ വാതിലിലൂടെ പ്രവേശിക്കുക,
കാരണം അതു സ്വർഗ്ഗത്തിലേക്കുള്ള വാതിലാ
ണ്. നരകത്തിലേക്കുള്ള വാതിൽ വീതിയേറിയ
താണ്. അധികം പേരും ആ വഴിപോകുന്നു.

14എന്നാൽ ജീവനിലേക്കുള്ള വഴി ഇടുങ്ങിയ
താണ്. അതു വളരെ ദുർഗ്ഗമവുമാണ്. ചിലർ
മാത്രമേ അതു കണ്ടെത്തുന്നുള്ളൂ.

## മറ്റുള്ളവരുടെ ചെയ്തികൾ ശ്രദ്ധിക്കുക

(ലൂക്കൊ. 6:43-44; 13:25-27)

15"കള്ളപ്രവാചകന്മാരെ സൂക്ഷിക്കുക.
അവർ ആടിന്റെ വേഷത്തിൽ നിങ്ങളെ സമീ
പിക്കും. എന്നാലവർ യഥാർത്ഥത്തിൽ ചെന്നാ
യ്ക്കളെപ്പോലെ അപകടകാരികളാണ്. 16അവ
രുടെ പ്രവർത്തികൾകൊണ്ട് നിങ്ങളവരെ മന
സ്സിലാക്കും. ചീത്തയാളുകളൊരിക്കലും നന്മ
ചെയ്യില്ല, മുൾപ്പടർപ്പിൽ മുന്തിരി ഉണ്ടാകാത്ത
തുപോലെ. ഞെരിഞ്ഞിലിൽനിന്ന് അത്തിപ്പഴ
മുണ്ടാകാറില്ല. 17അതുപോലെ, നല്ല വൃക്ഷങ്ങൾ
നല്ലഫലം തരും. ചീത്തവൃക്ഷങ്ങൾ ചീത്തഫല
വും. 18ഒരു നല്ല വൃക്ഷം ദുഷിച്ച ഫലമുണ്ടാക്കില്ല.
ദുഷിച്ച വൃക്ഷം നല്ല ഫലവുമുണ്ടാക്കില്ല. 19നല്ല
ഫലമുണ്ടാക്കാത്ത വൃക്ഷങ്ങളെല്ലാം വെട്ടി തീയി
ലെറിയപ്പെടും. 20അവരുണ്ടാക്കുന്ന ഫലങ്ങളെ
ക്കൊണ്ട് നിങ്ങൾ ഈ കള്ളപ്രവാചകരെ മന
സ്സിലാക്കും.

21"ഞാനവരുടെ കർത്തവാണെന്നു പറയുന്ന
വരെല്ലാം സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ല.
സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ ഇഷ്ട
മനുസരിച്ചു ചെയ്യുന്നവർ മാത്രമേ സ്വർഗ്ഗരാ
ജ്യത്തിൽ പ്രവേശിക്കൂ. 22അവസാന ദിവസം
പലരും എന്നോടു പറയും, 'കർത്താവേ, ഞ
ങ്ങൾ നിനക്കായി പ്രസംഗിച്ചില്ലേ? നിനക്കായി
ഭൂതങ്ങളെ ഒഴിപ്പിക്കുകയും നിരവധി വീര്യപ്ര
വർത്തികൾ പ്രവർത്തിക്കുകയും ചെയ്തില്ലേ?'
23അപ്പോൾ ഞാൻ അവരോടു വ്യക്തമായി പറ
യും, 'എന്റെ സമീപത്തുനിന്ന് കടന്നുപോകൂ.'
നിങ്ങൾ അധർമ്മം പ്രവർത്തിക്കുന്നവരാണ്.
ഞാൻ നിങ്ങളെ ഒരിക്കലും അറിഞ്ഞിട്ടില്ല.

## വിവേകശാലിയും വിഡ്ഢിയും

(ലൂക്കൊ. 6:47-49)

24"ഞാൻ ഈ പറയുന്നതെല്ലാം കേൾക്കുക
യും അനുസരിക്കുകയും ചെയ്യുന്നവൻ ബുദ്ധി
മാനെപ്പോലെയാണ്. അവൻ പാറയിൽ തന്റെ
വീടു പണിതു. 25മഴയും വെള്ളപ്പൊക്കവുമുണ്ടാ
യി. വീടിനുമേൽ കാറ്റടിച്ചു. പക്ഷേ ആ വീട്
വീണില്ല, എന്തെന്നാൽ അതു പാറമേൽ പണി
തിരിക്കുന്നു. 26എന്നാൽ ഞാൻ പറയുന്നതു കേ
ട്ടിട്ടും അനുസരിക്കാത്തവർ വിഡ്ഢിയെപ്പോ
ലെയാണ്. അവൻ മണലിൽ വീടുപണിതു.
27മഴയും വെള്ളപ്പൊക്കവുമുണ്ടായപ്പോൾ കാറ്റ
ടിച്ച് അവന്റെ വീട് വലിയ ശബ്ദത്തോടെ
നിലത്തു വീണു."

28യേശു ഇതെല്ലാം പറഞ്ഞു കഴിഞ്ഞപ്പോൾ
ജനങ്ങൾ അവന്റെ ഉപദേശത്തിൽ അത്ഭുത
പ്പെട്ടു. 29യേശു പഠിപ്പിച്ചത് അവരുടെ ശാസ്ത്രി
മാരെപ്പോലെയല്ല. യേശു പഠിപ്പിച്ചത് അധികാ
രമുള്ളവനെപ്പോലെയായിരുന്നു.

## യേശു രോഗിയെ സുഖപ്പെടുത്തുന്നു

(മർക്കൊ. 1:40-45; ലൂക്കൊ. 5:12-16)

8 യേശു മലയിറങ്ങിവന്നു. അനേകംപേർ അ
വനെ പിന്തുടർന്നു. 2കുഷ്ഠരോഗിയായ ഒ
രാളപ്പോൾ അവനെ സമീപിച്ചു. അയാൾ യേ
ശുവിനു മുമ്പിൽ നമസ്കരിച്ചിട്ടു പറഞ്ഞു.
"കർത്താവേ, നീ ആഗ്രഹിക്കുന്നുവെങ്കിൽ എ
ന്നെ സുഖപ്പെടുത്താനുള്ള ശക്തി നിനക്കുണ്ട്."
3യേശു അയാളെ സ്പർശിച്ചു. അവൻ പറ
ഞ്ഞു, "എനിക്കു നിന്നെ സുഖപ്പെടുത്തണം,
സുഖപ്പെടൂ?" ഉടൻ തന്നെ അയാളുടെ കുഷ്ഠ
രോഗം മാറി. 4എന്നിട്ട് യേശു അയാളോടു
പറഞ്ഞു. "സംഭവിച്ചതൊന്നും ആരോടും പറയ
രുത്. എന്നാൽ നീ പോയി നിന്നെ പുരോഹി
തനു കാണിക്കുക. മോശെ കല്പിച്ചിരിക്കുന്ന വഴി
പാടുകൾ കഴിക്കുക. അത് ജനത്തിനു ഒരു തെളി
വായിരിക്കും."

## ശതാധിപന്റെ സേവകനെ സുഖപ്പെടുത്തുന്നു

(ലൂക്കൊ. 7:1-10; യോഹ. 4:43-54)

5യേശു കഫർന്നഹൂമിലേക്കു പോയി. അവൻ
നഗരത്തിലേക്കു പ്രവേശിച്ചപ്പോൾ ഒരു ശതാ
ധിപൻ അവനെ സമീപിച്ച് സഹായമഭ്യർത്ഥി
ച്ചു. 6അയാൾ പറഞ്ഞു, "കർത്താവേ, എന്റെ
ഭൃത്യൻ വീട്ടിൽ രോഗശയ്യയിലാണ്. പക്ഷവാതം
പിടിച്ച അവന് കടുത്ത വേദനയുണ്ട്."

7യേശു അയാളോടു പറഞ്ഞു, "ഞാൻ
പോയി അവനെ സുഖപ്പെടുത്താം."

8അയാൾ മറുപടി പറഞ്ഞു, "കർത്താവേ
എന്റെ ഭവനത്തിൽ അങ്ങയെ സ്വീകരിക്കാൻ
ഞാൻ യോഗ്യനല്ല. എന്റെ ഭൃത്യൻ സുഖമാകും
എന്ന് അങ്ങ് കല്പിക്കുകയേ വേണ്ടൂ. 9ഞാൻ
അധികാരികളായ മറ്റൊരാൾക്ക് കീഴ്പ്പെട്ടവനാ
ണ്. എനിക്കു കീഴിലും ഭടന്മാരുണ്ട്. അവരിലൊ
രാളോട് ഞാൻ 'പോകൂ' എന്നു പറഞ്ഞാലവൻ
പോകും വേറൊരുവനോട് 'വരൂ' എന്നു പറ
ഞ്ഞാലവൻ വരും. മറ്റൊരുവനോട് എന്തെങ്കി
ലും ചെയ്യാൻ പറഞ്ഞാലവൻ ചെയ്യും. കൂടാതെ
എന്റെ ഭൃത്യനും എന്നെ അനുസരിക്കുന്നു. 'ഇ
ങ്ങനെ ചെയ്യൂ' എന്ന് ഞാൻ എന്റെ ഭൃത്യനോടു
പറഞ്ഞാൽ അവൻ പറഞ്ഞതുപോലെ ചെയ്യും.
നിനക്കും ഇങ്ങനെ അധികാരശക്തിയുണ്ടെന്നെ
നിക്കറിയാം."

10ഇതുകേട്ട് യേശു അത്ഭുതപ്പെട്ടു. അവൻ
തന്നോടൊപ്പമുണ്ടായിരുന്നവരോടു പറഞ്ഞു.
"ഞാൻ നിങ്ങളോടു സത്യമായി പറയട്ടെ, ഈ
മനുഷ്യനാണ് ഞാൻ യിസ്രായേലിൽ പോലും
ഇതുവരെ കണ്ടിട്ടുള്ള ഏറ്റവും വലിയ വിശ്വാ
സി. 11പലരും കിഴക്കുനിന്നും പടിഞ്ഞാറു നി
ന്നും വരും. അവർ സ്വർഗ്ഗരാജ്യത്തിൽ അബ്രാ
ഹാമിനോടും യിസ്ഹാക്കിനോടും യാക്കോബി
നോടുമൊപ്പമിരുന്ന് ഭക്ഷിക്കും. 12എന്നാൽ രാജ്യ
ത്തിന്റെ ഉടമസ്ഥാവകാശം നിക്ഷിപ്തമായി
രിക്കേണ്ടവർ പുറത്തെ ഇരുട്ടിലേക്ക് എറിയപ്പെ
ടും. അവിടെ അവർ വേദനകൊണ്ട് കരയുക
യും പല്ലു ഞെരിക്കുകയും ചെയ്യും." 13അനന്തരം
യേശു ശതാധിപനോടു പറഞ്ഞു, "വീട്ടിലേക്കു
പോകൂ. നീ വിശ്വസിക്കുമ്പോലെ നിന്റെ
ഭൃത്യൻ സുഖപ്പെടും." അതേസമയത്ത് ഭൃത്യൻ
സുഖപ്പെട്ടു കഴിഞ്ഞു.

## അനേകം പേരെ സുഖപ്പെടുത്തുന്നു

(മർക്കൊ. 1:29-34; ലൂക്കൊ. 4:38-41)

14യേശു പത്രോസിന്റെ വീട്ടിലേക്കു പോയി.
പത്രോസിന്റെ അമ്മായിയമ്മ കടുത്ത പനി
പിടിച്ചു കിടക്കുകയായിരുന്നു. 15യേശു അവളു
ടെ കൈ സ്പർശിച്ചപ്പോൾ അവളുടെ പനി
മാറി. അപ്പോൾ അവൾ എഴുന്നേറ്റ് അവനെ
ശുശ്രൂഷിച്ചു.

16അന്നു വൈകുന്നേരം ജനങ്ങൾ ഒരുപാടു
പേരെ അവന്റെ സമീപം കൊണ്ടുവന്നു. അവ

രെല്ലാം ഭൂതം ബാധിച്ചവരായിരുന്നു. യേശുവി
ൻെറ വചനങ്ങളിലൂടെ ഭൂതങ്ങൾ അവരെ വിട്ടു
പോയി. രോഗം ബാധിച്ചു വന്ന എല്ലാവരെയും
അവൻ സുഖപ്പെടുത്തി. 17യെശയ്യാപ്രവാചക
ൻെറ ഈ വാക്കുകൾ നിറവേറ്റാനാണവനിതു
ചെയ്തത്.

"അവൻ നമ്മുടെ രോഗങ്ങളെ വഹിച്ചു. നമ്മു
ടെ വേദനകളെ അവൻ ചുമന്നകറ്റി."

*യെശയ്യാവ് 53:4*

### യേശുവിനെ അനുഗമിക്കുന്നു

(ലൂക്കൊ. 9:57-62)

18എല്ലാവരും തനിക്കു ചുറ്റും കൂടിയിരിക്കുന്ന
തായി യേശു കണ്ടു. അതിനാൽ യേശു തൻെറ
അനുയായികളോട് മറുകരയിലേക്ക് പോകാൻ
ആജ്ഞാപിച്ചു. 19അപ്പോൾ ഒരു ശാസ്ത്രി യേ
ശുവിനെ സമീപിച്ചു പറഞ്ഞു, "ഗുരോ അങ്ങ്
എവിടെപ്പോയാലും ഞാൻ അങ്ങയെ അനുഗ
മിക്കും." 20യേശു അയാളോടു പറഞ്ഞു, "കുറുക്ക
ന്മാർക്കു പാർക്കാൻ മാളങ്ങളുണ്ട്. പക്ഷികൾക്കു
കൂടുണ്ട്. എന്നാൽ മനുഷ്യപുത്രന് തല ചാ
യ്ക്കാൻ ഒരിടവുമില്ല."

21യേശുവിൻെറ ശിഷ്യന്മാരിലൊരുവൻ പറ
ഞ്ഞു, "കർത്താവേ ഞാൻ പോയി ആദ്യം എ
ൻെറ അപ്പൻെറ ശവം മറവു ചെയ്യട്ടെ എന്നിട്ട്
അങ്ങയെ പിന്തുടരാം."

22എന്നാൽ യേശു അവനോടു പറഞ്ഞു, "എ
ന്നെ അനുഗമിക്കുക. മരിച്ചവർ തങ്ങളുടെ മരി
ച്ചവരെ സംസ്കരിക്കട്ടെ."

### യേശു കൊടുങ്കാറ്റിനെ തടയുന്നു

(മർക്കൊ. 4:35-41; ലൂക്കൊ. 8:22-25)

23ഒരു വഞ്ചിയിൽ കയറിയ യേശുവിനെ ശി
ഷ്യന്മാർ അനുഗമിച്ചു.24വഞ്ചി തീരം വിട്ട
പ്പോൾ ഒരു കൊടുങ്കാറ്റ് ആഞ്ഞുവീശി. തിരമാല
കൾ വഞ്ചിയെ മൂടി. പക്ഷേ യേശു ഉറങ്ങുകയാ
യിരുന്നു. 25ശിഷ്യന്മാർ യേശുവിനെ ഉണർത്തി.
അവർ പറഞ്ഞു, "കർത്താവേ, ഞങ്ങളെ രക്ഷി
ക്കൂ, ഞങ്ങൾ മുങ്ങുന്നു." 26യേശു മറുപടി പറ
ഞ്ഞു, "എന്തിനാണു നിങ്ങൾ പേടിക്കുന്നത്?
നിങ്ങൾക്കു വിശ്വാസം കുറവാണ്." അനന്തരം
യേശു എഴുന്നേറ്റുനിന്ന് കാറ്റിനോടും തിരമാല
കളോടും അടങ്ങാൻ കല്പിച്ചു. കാറ്റു നിലച്ചു.
കടൽ വളരെ ശാന്തമായി മാറി.

27അവർ അത്ഭുതപ്പെട്ടു പറഞ്ഞു, "എന്തൊരു
മനുഷ്യനാണിദ്ദേഹം? കാറ്റും കടലും ഇദ്ദേഹ
ത്തെ അനുസരിക്കുന്നു!"

### യേശു ഭൂതങ്ങളെ ഒഴിക്കുന്നു

(മർക്കൊ. 5:1-20; ലൂക്കൊ. 8:26-39)

28യേശു തടാകത്തിൻെറ മറുകരയിൽ ഗദരേ
നരുടെ നാട്ടിലെത്തി. അവിടെ രണ്ടുപേർ യേ
ശുവിനെ സമീപിച്ചു. അവരെ ഭൂതങ്ങൾ ബാധി
ച്ചിരുന്നു. അവർ ശവക്കല്ലറകൾക്കിടയിലാണ്
വസിച്ചിരുന്നത്. അവർ വളരെ അപകടകാ
രികളുമായിരുന്നു. അതിനാൽ ആ കല്ലറയുടെ
അടുത്തുകൂടി ആർക്കും ആ വഴി പോകാൻ ക
ഴിഞ്ഞിരുന്നില്ല. 29അവർ യേശുവിനെ സമീപി
ച്ചു നിലവിളിച്ചു, "ദൈവപുത്രാ, നിനക്കു ഞ
ങ്ങളെക്കൊണ്ടെന്താണു വേണ്ടത്? ഞങ്ങളെ കാ
ലമാകുംമുമ്പേ ഭേദ്യം ചെയ്യാനാണോ നീ വന്നി
രിക്കുന്നത്?" 30അവരുടെ അല്പം അകലെയായി
ഒരു വലിയ പന്നിക്കൂട്ടം മേയുന്നുണ്ടായിരുന്നു.
31ഭൂതങ്ങൾ യേശുവിനോടു യാചിച്ചു, "നീ
ഞങ്ങളെ ഇവരിൽ നിന്നൊഴിപ്പിച്ചാൽ ഈ
പന്നിക്കൂട്ടത്തിനുള്ളിലേക്ക് അയക്കേണമേ."

32യേശു അവരോടു പറഞ്ഞു, "പോകൂ." ഭൂത
ങ്ങൾ ഈ മനുഷ്യരെ വിട്ട് പന്നിക്കൂട്ടത്തിൽ
പ്രവേശിച്ചു. പന്നിക്കൂട്ടം മലമുനമ്പുകളിൽ നി
ന്ന്ചാടി തടാകത്തിലെ വെള്ളത്തിൽ മുങ്ങിച്ച
ത്തു.33പന്നിക്കൂട്ടത്തെ മേയ്ച്ചിരുന്നവർ ഭയന്ന്
ഓടിപ്പോയി. അവർ നഗരത്തിൽച്ചെന്ന് ഭൂത
ങ്ങൾ ബാധിച്ച ആളുകൾക്ക് സംഭവിച്ചത് എ
ല്ലാം പറഞ്ഞു.34നഗരവാസികളാകെ യേശു
വിനെ കാണാനെത്തി. അവനെ കണ്ടപ്പോൾ
അവർ അവനോട് ആ ഗ്രാമം വിട്ടുപോകാൻ
അപേക്ഷിച്ചു.

### തളർവാതരോഗിയെ യേശു സുഖപ്പെടുത്തുന്നു

(മർക്കൊ. 2:1-12; ലൂക്കൊ. 5:17-26)

9 യേശു വഞ്ചിയിൽ കയറി മറുകരയിലുള്ള
തൻെറ സ്വന്തം നഗരത്തിലേക്കു പോയി.
2തളർവാതം ബാധിച്ച ഒരാളെ ചിലർ അവൻെറ
മുമ്പിൽ കൊണ്ടുവന്നു. അയാൾ ഒരു കിടക്ക
യിൽ കിടക്കുകയായിരുന്നു. അവരുടെ ഉറച്ച
വിശ്വാസത്തെ യേശു മനസ്സിലാക്കി. അവൻ
രോഗിയോടു പറഞ്ഞു, "യുവാവേ, സന്തോഷ
വാനായിരിക്കുക. നിൻെറ പാപങ്ങൾ പൊറു
ക്കപ്പെട്ടു."

3ശാസ്ത്രിമാരിൽ ചിലർ ഇതുകേട്ടു. അവർ
പരസ്പരം പറഞ്ഞു, "ഇയാൾ ദൈവത്തെപ്പോ
ലെ സംസാരിക്കുന്നു. ദൈവദോഷമല്ലേ ഇത്."

4അവരുടെ ഉള്ളിലിരിപ്പ് യേശുവിനറിയാം.
അതിനാലവൻ പറഞ്ഞു, "എന്തിനാണ് നിങ്ങ
ളിങ്ങനെ ദുഷിച്ചകാര്യങ്ങളാലോചിക്കുന്നത്?
5'നിൻെറ പാപങ്ങൾ പൊറുക്കപ്പെട്ടിരിക്കുന്നു'
എന്നു പറയുന്നതോ, 'എഴുന്നേറ്റ് നടക്ക' എന്നു
പറയുന്നതോ എളുപ്പം? 6മനുഷ്യപുത്രന് ഭൂമി
യിൽ പാപങ്ങൾ പൊറുക്കാനുള്ള അധികാരമു
ണ്ടെന്ന് ഞാൻ നിങ്ങൾക്കു തെളിയിച്ചു തരാം."
എന്നിട്ട് യേശു രോഗിയോട് പറഞ്ഞു, "എഴു
ന്നേറ്റ് നിൻെറ കിടക്കയുമായി വീട്ടിലേക്കു പോ
കൂ." 7അയാൾ എഴുന്നേറ്റ് വീട്ടിലേക്കു പോയി.
8ഇതു കണ്ടവരിൽ ഭയം നിറഞ്ഞു. ഇങ്ങനെയു
ള്ള മനുഷ്യർക്ക് ഇപ്രകാരമുള്ള ശക്തി നൽകിയ
തിന് അവർ ദൈവത്തെ സ്തുതിച്ചു.

### യേശു മത്തായിയെ തിരഞ്ഞെടുക്കുന്നു

(മർക്കൊ. 2:13-17; ലൂക്കൊ. 5:27-32)

9യേശു അവിടം വിട്ടു പോകുകയായിരുന്ന
പ്പോൾ മത്തായി എന്നുപേരുള്ള ആളെ കണ്ടു.
മത്തായി ചുങ്കക്കാരുടെ കാര്യാലയത്തിലിരി
ക്കുകയായിരുന്നു. യേശു അവനോടു പറഞ്ഞു,
"എന്നെ അനുഗമിക്കൂ." അപ്പോൾ മത്തായി
എഴുന്നേറ്റ് യേശുവിനെ പിന്തുടർന്നു. 10യേശു
മത്തായിയുടെ വീട്ടിൽ ഭക്ഷണം കഴിക്കുകയാ
യിരുന്നു. അനേകം ചുങ്കക്കാരും മറ്റു ദുഷിച്ച
ആൾക്കാരും യേശുവിനോടും ശിഷ്യന്മാരോടു
മൊപ്പമിരുന്ന് ഭക്ഷണം കഴിച്ചു.11യേശു അവ
രോടൊത്തിരുന്ന് ആഹാരം കഴിക്കുന്നത് ഏതാ
നും പരീശന്മാർ കണ്ടു. അവർ യേശുവിൻെറ
ശിഷ്യന്മാരോടു ചോദിച്ചു, "എന്താണു നിങ്ങളു
ടെ ഗുരു ഈ ചുങ്കപ്പിരിവുകാരുടെയും മറ്റു
പാപികളുടെയും കൂടെയിരുന്നാഹാരം കഴിക്കു
ന്നത്?"

12പരീശന്മാർ പറയുന്നത് യേശുകേട്ടു. അവർ
പരീശന്മാരോടു പറഞ്ഞു, "ആരോഗ്യമുള്ളവർ
ക്ക് വൈദ്യനെ ആവശ്യമില്ല. രോഗികൾക്കാണ്

വൈദ്യനെ ആവശ്യമുള്ളത്. 13ഞാൻ നിങ്ങളോ
ടു ചില കാര്യങ്ങൾ പറയാം. അതിൻെറ അർ
ത്ഥം പോയി പഠിക്കൂ. ‘എനിക്കു യാഗം കഴിക്കേ
ണ്ട. ഞാൻ മനുഷ്യരുടെ ഇടയിൽ ദയ കാംക്ഷി
ക്കുന്നു’* നല്ലവരെ ക്ഷണിക്കാനല്ല ഞാൻ വ
ന്നത്, പാപികളെ ക്ഷണിക്കാനാണ് ഞാൻ വ
ന്നത്.”

### യേശു മറ്റു യെഹൂദരെപ്പോലെയല്ല

(മർക്കൊ. 2:18-22; ലൂക്കൊ. 5:33-39)

14അപ്പോൾ യോഹന്നാൻെറ ശിഷ്യന്മാർ യേ
ശുവിനടുത്തെത്തി. അവർ യേശുവിനോടു
ചോദിച്ചു, “ഞങ്ങളും പരീശന്മാരും പലപ്പോഴും
ഉപവസിക്കാറുണ്ട്. പക്ഷേ നിൻെറ ശിഷ്യന്മാർ
എന്താണുപവസിക്കാത്തത്?”
15യേശു മറുപടിപറഞ്ഞു, “വിവാഹവേള
യിൽ മണവാളൻ കൂടെയുള്ളപ്പോൾ അവൻെറ
കൂട്ടുകാർ ദു:ഖിക്കാറില്ല. പക്ഷേ മണവാളൻ
അവരുടെ മദ്ധ്യത്തിൽ നിന്ന കറ്റപ്പെടുന്ന സമ
യം വരും. അപ്പോൾ സുഹൃത്തുക്കൾ ദു:ഖിക്കും.
ആ സമയം അവർ ഉപവസിക്കും. 16ഒരാൾ
പഴയവസ്ത്രത്തിലെ ദ്വാരമടയ്ക്കാൻ പുതിയ
വസ്ത്രത്തിൽനിന്നും ഒരു കഷണം കീറിയെടു
ക്കാറില്ല. അഥവാ അയാളങ്ങനെ ചെയ്താൽ
കൂട്ടിച്ചേർത്ത തുണികീറുകയും ദ്വാരം വലുതാ
വുകയും ചെയ്യും. 17അതുപോലെ പുതിയ
വീഞ്ഞ് ആരും പഴയ വീഞ്ഞുസഞ്ചികളിൽ
ഒഴിച്ചുവെക്കാറില്ല. എന്തുകൊണ്ടെന്നാൽ
സഞ്ചിപൊട്ടി വീഞ്ഞു പുറത്തേക്കൊഴുകുക
യും വീഞ്ഞുസഞ്ചി കീറിപ്പോകുകയും ചെ
യ്യും. എന്നാൽ പുതിയ വീഞ്ഞ് പുതിയ സഞ്ചി
കളിലൊഴിക്കാറുണ്ട്. അപ്പോൾ വീഞ്ഞും
സഞ്ചിയും നന്നായിരിക്കും.”

### മരിച്ച പെൺകുട്ടിയെ ജീവിപ്പിക്കുന്നു, രോഗിണിയെ സുഖപ്പെടുത്തുന്നു

(മർക്കൊ. 5:21-43; ലൂക്കൊ. 8:40-56)

18യേശു ഇതെല്ലാം പറഞ്ഞുകൊണ്ടിരിക്കവേ
യെഹൂദപ്പള്ളിയിലെ ഒരു ഭരണക്കാരൻ അവനെ
സമീപിച്ചു. അവൻ യേശുവിനു മുമ്പിൽ നമി
ച്ചിട്ട് അവനോടു പറഞ്ഞു, “എൻെറ മകൾ
അല്പംമുമ്പ് മരിച്ചു. പക്ഷേ അങ്ങു വന്ന് അവ
ളുടെ മേൽ കൈവെച്ചാൽ അവൾ വീണ്ടും
ജീവിക്കും.”
19യേശു എഴുന്നേറ്റ് അയാളുടെ കൂടെപ്പോയി.
അവൻെറ ശിഷ്യന്മാരും അവനെ പിന്തുടർന്നു.
20പന്ത്രണ്ടു വർഷമായി രക്തസ്രാവമുള്ള ഒരു
സ്ത്രീയുണ്ടായിരുന്നു. അവൾ യേശുവിൻെറ
പിന്നാലെയെത്തി അവൻെറ വസ്ത്രത്തിൻെറ
കീഴ്ഭാഗം സ്പർശിച്ചു. 21അവൾക്കറിയാമായി
രുന്നു, “എനിക്കവൻെറ വസ്ത്രത്തിൽ തൊടാനാ
യാൽ എൻെറ രോഗം സുഖപ്പെടും.”
22യേശു തിരിഞ്ഞ് അവളെ നോക്കി. അവൻ
പറഞ്ഞു, “അല്ലയോ പ്രിയപ്പെട്ട സ്ത്രീയേ നി
ൻെറ വിശ്വാസം നിന്നെ സുഖപ്പെടുത്തിയിരി
ക്കുന്നു. സന്തോഷിക്കുക.” ഉടൻ ആ സ്ത്രീ എ
ഴുന്നേറ്റു നിന്നു. അപ്പോൾ അവൾ സുഖപ്പെട്ടു.
23യേശു ഭരണക്കാരനോടൊത്ത് അയാളുടെ
വീട്ടിലെത്തി. അവിടെ ശവസംസ്കാരപ്പാട്ട്
പാടുന്നവരെ കണ്ടു. ചിലർ കുട്ടി മരിച്ചതിൽ
കരയുന്നുണ്ടായിരുന്നു. 24യേശു പറഞ്ഞു, “മാറി
നിൽക്കൂ, ഈ പെൺകുട്ടി മരിച്ചിട്ടില്ല. അവൾ
ഉറങ്ങുക മാത്രമാണ്.” എന്നാൽ ആളുകൾ യേ
ശുവിനെ പരിഹസിച്ചു. 25ആളുകളെ പുറത്തി
റക്കിയ ശേഷം യേശു കുട്ടിയുടെ മുറിയിൽ
കയറി. അവൻ പെൺകുട്ടിയുടെ കരം ഗ്രഹിച്ചു.
ഉടൻതന്നെ അവൾ എഴുന്നേൽക്കുകയും ചെ
യ്തു. 26ഈ വാർത്ത ആ പ്രദേശമാകെ വ്യാപി
ച്ചു.

### കൂടുതൽ പേരെ സുഖപ്പെടുത്തുന്നു

27യേശു അവിടം വിട്ടുപോകവേ രണ്ടു അന്ധ
ന്മാർ അവനെഅനുഗമിച്ചു. അവർ ഉറക്കെ പറ
ഞ്ഞു, “ദാവീദുപുത്രാ, ഞങ്ങളോടു കരുണകാ
ട്ടേണമേ,” 28യേശു അകത്തേക്കു കയറിയപ്പോൾ
അന്ധരും കൂടെക്കയറി. യേശു അവരോടു ചോ
ദിച്ചു, “നിങ്ങൾക്കു കാഴ്ച തിരിച്ചുതരാൻ എനി
ക്കു കഴിയുമെന്ന് നിങ്ങൾ വിശ്വസിക്കു
ന്നുവോ?”
അവർ മറുപടി പറഞ്ഞു, “അതേ കർത്താവേ,
ഞങ്ങൾ വിശ്വസിക്കുന്നു.”
29അപ്പോൾ യേശു അവരുടെ കണ്ണുകളിൽ
തൊട്ടുകൊണ്ടു പറഞ്ഞു, “നിങ്ങൾക്കു കാഴ്ച
തരാൻ എനിക്കു കഴിയുമെന്നു നിങ്ങൾ വിശ്വ
സിക്കുന്നു. അങ്ങനെ സംഭവിക്കട്ടെ.”
30അപ്പോൾ അവരുടെ കാഴ്ച ശക്തി വീണ്ടു
കിട്ടി. യേശു അവർക്കു ശക്തമായ മുന്നറിയിപ്പു
നൽകി. അവൻ പറഞ്ഞു, “ഇതാരോടും പറയ
രുത്. 31പക്ഷേ അവർ പുറത്തുപോയി യേശുവി
നെപ്പറ്റിയുള്ള ഈ വാർത്ത ആ പ്രദേശമാകെ
പരത്തി.
32ആ രണ്ടുപേർ പോകാനൊരുങ്ങുമ്പോൾ
ചിലർ മറ്റൊരാളെ യേശുവിൻെറ അടുത്തു കൊ
ണ്ടുവന്നിരുന്നു. ഭൂതം ബാധിച്ചിരുന്നതിനാൽ
അയാൾക്കു മിണ്ടാനാകുമായിരുന്നില്ല. 33യേശു
അയാളിൽനിന്നും ഭൂതത്തെ ഇറക്കിവിട്ടു. അ
പ്പോൾ അയാൾക്കു സംസാരിക്കാനായി. ആളു
കൾ അന്തംവിട്ടു കൊണ്ടു പറഞ്ഞു, “ഇങ്ങനെ
യുള്ള സംഭവങ്ങളൊന്നും ഞങ്ങൾ യിസ്രായേ
ലിൽ ഒരിക്കലും കണ്ടിട്ടില്ല.”
34എന്നാൽ പരീശർ പറഞ്ഞു, “ഭൂതങ്ങളുടെ
നേതാവു കൊടുത്ത ശക്തി കൊണ്ടാണവനിതു
ചെയ്യുന്നത്.”

### ജനങ്ങളോട് അനുകമ്പ തോന്നുന്നു

35യേശു എല്ലാ നഗരങ്ങളിലൂടെയും, ഗ്രാമ
ങ്ങളിലൂടെയും, ദൈവരാജ്യത്തെപ്പറ്റിയുള്ള സു
വിശേഷം പ്രചരിപ്പിക്കുകയും ചെയ്തു. എല്ലാ
വിധത്തിലുള്ള അവശതകളും രോഗങ്ങളും അ
വൻ ഭേദമാക്കുകയും ചെയ്തു.
36യേശുവിന് ജനക്കൂട്ടത്തെ കണ്ടപ്പോൾ അവ
രോട് അനുകമ്പതോന്നി. കാരണം, അവർ വ്യാ
കുലരായും നിസ്സഹായരായും കാണപ്പെട്ടു. ഇട
യനില്ലാത്ത ആട്ടിൻപറ്റത്തെപ്പോലെ അനാഥ
രായിരുന്നു അവർ.
37യേശു ശിഷ്യന്മാരോടു പറഞ്ഞു, “വിളവ്
ധാരാളം ഉണ്ട്. എന്നാൽ വിളവെടുക്കുന്നവരാ
കട്ടെ കുറവും. 38വിളവ് ദൈവത്തിനവകാശ
പ്പെട്ടതാണ്. കൂടുതൽ പണിക്കാരെ അയച്ച് വിള
വെടുപ്പിൽ സഹായിക്കാൻ അവനോടു പ്രാർ
ത്ഥിക്കുക.”

### യേശു അപ്പൊസ്തലന്മാരെ പ്രസംഗിക്കാൻ വിടുന്നു

(മർക്കൊ. 3:13-19; 6:7-13; ലൂക്കൊ. 6:12-16; 9:1-6)

10 യേശു തൻെറ പന്ത്രണ്ടു ശിഷ്യന്മാരെയും
വിളിച്ചു കൂട്ടി. അശുദ്ധാത്മാക്കൾക്കു മേ

---

**‘എനിക്കു...ദയ കാംക്ഷിക്കുന്നു’** ഉദ്ധരണിഹോശേ. 6:6.

ലും, അവരെ ഒഴിച്ചോടിപ്പിക്കാനുമുള്ള ശക്തി
അവൻ അവർക്കു നൽകി. എല്ലാവിധ രോഗ
ങ്ങളും ഭേദമാക്കാൻ അവൻ അവർക്കു ശക്തി
നൽകി. **2**പന്ത്രണ്ടു അപ്പൊസ്തലന്മാർ ഇവരാ
യിരുന്നു. ശിമോനെന്ന പത്രോസ്, അവന്റെ
സഹോദരൻ അന്ത്രെയാസ്, സെബെദിയുടെ
പുത്രൻ യാക്കോബ്, അവന്റെ സഹോദരൻ
യോഹന്നാൻ **3**ഫിലിപ്പൊസ്, ബർത്തൊലൊ
മായി, തോമാസ്, ചുങ്കപ്പിരിവുകാരനായ മ
ത്തായി, അൽഫായുടെ പുത്രൻ യാക്കോബ്,
തദ്ദായി; **4**എരിവുകാരനായ ശിമോൻ, യേശു
വിനെ ഒറ്റിക്കൊടുത്ത യൂദാ ഈസ്കര്യോത്താ.

**5**യേശു ഈ പന്ത്രണ്ട് അപ്പൊസ്തലന്മാർക്കും
ചില ഉത്തരവുകൾ നൽകി. എന്നിട്ട് അവരെ
സ്വർഗ്ഗരാജ്യത്തിന്റെ സുവിശേഷം പ്രചരിപ്പി
ക്കാൻ അയച്ചു. യേശു പറഞ്ഞു, “ജാതികളെ
സമീപിക്കരുത്. ശമര്യാക്കാർ താമസിക്കുന്ന ഗ്രാ
മങ്ങളിലും പോകരുത്. **6**എന്നാൽ യിസ്രായേൽ
കാരുടെ നഷ്ടപ്പെട്ട ആടുകളുടെ അടുക്കൽ
ചെല്ലുവിൻ. **7**ചെല്ലുമ്പോൾ നിങ്ങൾ ഈ
സന്ദേശം അവർക്കായി പ്രസംഗിക്കുക, ‘സ്വർഗ്ഗ
രാജ്യം വരാറായി.’ **8**രോഗികളെ സൗഖ്യപ്പെടു
ത്തുക, മരിച്ചവരെ ജീവിപ്പിക്കുക. കുഷ്ഠരോഗി
കളെ സുഖപ്പെടുത്തുക. മനുഷ്യരിൽനിന്നും ഭൂത
ങ്ങളെ ഒഴിപ്പിക്കുക. ഞാൻ നിങ്ങൾക്കതിനുള്ള
കഴിവുകൾ സൗജന്യമായി തന്നു. അതിനാൽ
നിങ്ങൾ ആളുകളെ സൗജന്യമായി സഹായി
ക്കുക. **9**സ്വർണ്ണമോ വെള്ളിയോ ചെമ്പോ ആയ
നാണയങ്ങൾ നിങ്ങൾ എടുക്കരുത്. **10**ഒരു സ
ഞ്ചിയും എടുക്കരുത്. ധരിക്കുന്നവസ്ത്രവും ചെ
രുപ്പും മാത്രം എടുക്കുക. ഊന്നുവടി എടുക്കാതി
രിക്കുക. വേലക്കാരൻ തന്റെ ആവശ്യങ്ങൾ
നിറവേറ്റപ്പെടുവാൻ യോഗ്യനല്ലോ.

**11**“നിങ്ങൾ ഒരു നഗരത്തിലോ, ഗ്രാമത്തിലോ
പ്രവേശിക്കുമ്പോൾ യോഗ്യനായൊരാളെ ക
ണ്ടെത്തി നിങ്ങളവിടം വിട്ടുപോകും വരെ അ
യാളുടെ വീട്ടിൽ താമസിക്കുക. **12**ഏതെങ്കിലും
വീട്ടിൽ പ്രവേശിക്കുമ്പോൾ ‘നിങ്ങൾക്കു സമാ
ധാനം’ എന്നു പറയുക. **13**ആ വീട്ടുകാർ നിങ്ങ
ളെ സ്വാഗതം ചെയ്താൽ നിങ്ങളുടെ സമാധാ
നത്തിന് അവർ യോഗ്യരാണ്. നിങ്ങളാശംസി
ച്ച സമാധാനം അവർക്കുണ്ടാകട്ടെ. മറിച്ച് അവർ
നിങ്ങളെ സ്വാഗതം ചെയ്തില്ലെങ്കിൽ സമാധാ
നത്തിന് അവരർഹരല്ല. ആശംസിച്ചതു തിരി
കെയെടുക്കുക. **14**ഒരു വീടോ, ഗ്രാമമോ തന്നെ
നിങ്ങളെ സ്വീകരിക്കാനോ ശ്രവിക്കാനോ മടി
ച്ചാൽ അവിടം വിട്ടുപോവുക. നിങ്ങളുടെ കാ
ലിൽ പറ്റിയ അവരുടെ പൊടി തട്ടിക്കളയുക.
**15**ഞാൻ നിങ്ങളോടു സത്യമായി പറയാം. വി
ധിദിവസം ആ നഗരത്തിന്റെ അവസ്ഥ സൊ
ദോംഗൊമോരയുടെ അവസ്ഥയേക്കാൾ കഷ്ട
മായിരിക്കും.

### യേശു മുന്നറിയിപ്പു നൽകുന്നു

(മർക്കൊ. 13:9-13; ലൂക്കൊ. 21:12-17)

**16**“ശ്രദ്ധിക്കുക! ഞാൻ നിങ്ങളെ അയയ്ക്കു
ന്നു. ചെന്നായ്ക്കൾക്കിടയിലെ ചെമ്മരിയാടു
കളെപ്പോലെയാണ് നിങ്ങൾ. അതിനാൽ നി
ങ്ങൾ പാമ്പുകളെപ്പോലെ വിവേകശാലികളാ
യിരിക്കുക. എന്നാൽ പ്രാവുകളെപ്പോലെ നി
ഷ്കളങ്കരുമായിരിക്കേണം. **17**ആളുകളെ സൂക്ഷി
ക്കുക. അവർ നിങ്ങളെ പിടിച്ച് വിധിച്ചേക്കാം.
അവർ തങ്ങളുടെ യെഹൂദപ്പള്ളികളിൽ വച്ച്
നിങ്ങൾക്കു ചാട്ടയടി നൽകിയേക്കാം. **18**നാടു
വാഴികളുടെയും രാജാക്കന്മാരുടെയും മുമ്പിൽ
നിങ്ങൾക്കു നിൽക്കേണ്ടി വന്നേക്കാം. എന്നെ
പ്രതിയാണ് നിങ്ങളോടവരിതു ചെയ്യുന്നത്. അ
വിടെ അവരോടും ജാതികളോടും നിങ്ങൾ എ
ന്നെപ്പറ്റിപറയും. **19**പിടിക്കപ്പെടുമ്പോൾ എന്ത്
എങ്ങനെ പറയുമെന്നോർത്ത് ദു:ഖിക്കേണ്ട. നി
ങ്ങൾ പറയേണ്ടത് എന്തെന്ന് നിങ്ങൾക്ക് നൽ
കപ്പെടും. **20**അപ്പോൾ നിങ്ങളായിരിക്കില്ല സം
സാരിക്കുന്നത്. നിങ്ങളുടെ പിതാവിന്റെ ആ
ത്മാവായിരിക്കും നിങ്ങളിലൂടെ സംസാരിക്കു
ന്നത്.

**21**“സഹോദരന്മാർ സഹോദരന്മാർക്കെതിരെ
തിരിയുകയും അവരെ കൊല്ലാൻ കൊടുക്കുക
യും ചെയ്യും. പിതാക്കന്മാർ സ്വന്തം മക്കൾക്കെ
തിരെ തിരിയുകയും അവരെ കൊല്ലാൻ കൊടു
ക്കുകയും ചെയ്യും. മക്കൾ അപ്പനമ്മമാർക്കെ
തിരെ തിരിഞ്ഞ് അവരെ കൊല്ലാൻ കൊടുക്കും.
**22**നിങ്ങൾ എന്റെ ശിഷ്യന്മാരായതിനാൽ എ
ല്ലാവരും നിങ്ങളെ വെറുക്കും. എന്നാൽ അന്ത്യം
വരെ ഉറച്ചു നിൽക്കുന്നവൻ രക്ഷിക്കപ്പെടും.
**23**ഒരു നഗരത്തിൽ മോശമായി അവർ പീഡി
പ്പിച്ചാൽ അടുത്ത നഗരത്തിലേക്കു പോകുക.
ഞാൻ നിങ്ങളോടു സത്യം പറയുന്നു. മനുഷ്യ
പുത്രൻ വീണ്ടും വരുന്നതിനു മുമ്പ് യിസ്രാ
യേലിലെ എല്ലാ നഗരങ്ങളിലൂടെയും നിങ്ങൾ
പോയിട്ടുണ്ടാവില്ല.

**24**“ഒരു ശിഷ്യനും തന്റെ ഗുരുവിനെക്കാൾ
മിടുക്കനല്ല. ഒരു ഭൃത്യനും തന്റെ യജമാനനെ
ക്കാൾ മിടുക്കനല്ല. **25**ഗുരുവിനെപ്പോലെ ആ
യാൽ ശിഷ്യനുതൃപ്തി അടയാം. ഭൃത്യൻ യജമാന
നെപ്പോലെയും. കുടുംബനാഥനെ ബെയെത്സെ
ബൂൽ എന്ന പേരിൽ വിളിക്കപ്പെടുന്നുവെങ്കിൽ
മറ്റംഗങ്ങളെ അതിലും നീചമായി വിളിക്ക
പ്പെടും.

### ദൈവത്തെയാണ് മനുഷ്യരെയല്ല ഭയപ്പെടേണ്ടത്

(ലൂക്കൊ. 12:2-7)

**26**“അതിനാൽ അവരെ ഭയപ്പെടേണ്ടതില്ല. മറ
ച്ചുവെക്കപ്പെട്ടതെല്ലാം പുറത്തുവരും. രഹസ്യ
മെല്ലാം പരസ്യമാകും. **27**ഞാനിതെല്ലാം രഹസ്യ
മായി നിങ്ങളോടു പറയുന്നു. ഇതെല്ലാം വെളി
ച്ചത്തിൽ നിങ്ങൾ പറയണം. ഞാനിവ നിങ്ങ
ളോടു മാത്രമാണു പറഞ്ഞിട്ടുള്ളത്. എന്നാൽ
നിങ്ങളിതെല്ലാം സ്വതന്ത്രമായി ജനങ്ങളോടു
പറയണം. **28**മനുഷ്യരെ ഭയക്കാതിരിക്കുക. അവ
ർക്ക് ശരീരത്തെമാത്രമേ കൊല്ലാനാവൂ. ആത്മാ
വിനെ കൊല്ലാനാവില്ല. ശരീരത്തെയും ആത്മാ
വിനെയും മരിപ്പിക്കാൻ കഴിയുന്ന ദൈവത്തെ
മാത്രം നിങ്ങൾ ഭയപ്പെടുക. ശരീരത്തെയും ആ
ത്മാവിനെയും നരകത്തിലേക്കയക്കാൻ അവനു
കഴിയും. **29**രണ്ടു ചെറിയ പക്ഷികളെ വിറ്റത്
ഒരു ചില്ലിക്കാശിനാണ്. എന്നാൽ നിങ്ങളുടെ
പിതാവനുവദിക്കാതെ ഒരു പക്ഷിക്കു പോലും
ചാകാനാവില്ല. **30**നിങ്ങളുടെ തലയിൽ എത്ര
മുടികളുണ്ടെന്നുവരെ ദൈവത്തിനറിയാം. **31**അ
തിനാൽ ഭയക്കേണ്ട. അനേക പക്ഷികളേക്കാൾ
യോഗ്യരാണ് നിങ്ങൾ.

### നിങ്ങളുടെ വിശ്വാസത്തെപ്പറ്റി

(ലൂക്കൊ. 12:8-9)

**32**“മറ്റുള്ളവരുടെ മുമ്പിൽ നിന്ന് ഒരാൾ അവൻ
എന്നിൽ വിശ്വസിക്കുന്നുവെന്നു പറഞ്ഞാൽ
അയാൾ എനിക്കുള്ളവൻ എന്ന് ഞാൻ പറയും.

ഞാനിത് സ്വർഗ്ഗസ്ഥനായ എൻെറ പിതാവി
ൻെറ മുമ്പിലും പറയും. **33**എന്നാൽ എന്നിൽ
വിശ്വാസമില്ലെന്ന് ജനമദ്ധ്യത്തിൽ പറയുന്ന
വൻ എനിക്കവകാശപ്പെട്ടവനല്ലെന്നു ഞാനും
പറയും. സ്വർഗ്ഗസ്ഥനായ എൻെറ പിതാവി
ൻെറ മുമ്പിൽ പോലും.

### യേശുവിനെ അനുഗമിക്കുന്നത് പ്രശ്ന ങ്ങൾ കൊണ്ടുവന്നേക്കാം

(ലൂക്കൊ. 12:51-53; 14:26-27)

**34**“ഞാൻ ഭൂമിയിൽ സമാധാനം കൈവരിക്കാ
നാണു വന്നിരിക്കുന്നതെന്നു നിങ്ങൾ കരുതരുത്.
ഞാൻ വന്നത് അതിനല്ല. വാൾ എത്തിക്കാനാ
ണ് ഞാൻ വന്നിരിക്കുന്നത്. **35-36**ഇങ്ങനെ സംഭ
വിപ്പിക്കാനാണു ഞാൻ വന്നത്:
‘ഒരാളുടെ വീട്ടിലുള്ളവർ തന്നെയായിരിക്കും
അയാളുടെ ശത്രുക്കൾ. മകൻ അപ്പനെതിരാകും.
മകൾ അമ്മയ്ക്കെതിരാകും മരുമകൾ അമ്മായി
യമ്മയ്ക്കെതിരും ആകും.’ *മീഖ 7:6*

**37**“എന്നെക്കാൾ സ്വന്തം അപ്പനെയും അമ്മ
യെയും സ്നേഹിക്കുന്നവൻ എൻെറ ശിഷ്യനാ
കാൻ യോഗ്യനല്ല. എന്നെക്കാൾ സ്വന്തം മകനെ
യോ മകളെയോ സ്നേഹിക്കുന്നവൻ എൻെറ
ശിഷ്യനാകാൻ യോഗ്യനല്ല. **38**എന്നെ അനുഗമി
ക്കുമ്പോൾ ഏല്പിക്കപ്പെട്ട കുരിശു ചുമക്കാൻ
മടിക്കുന്നവനും എൻെറ ശിഷ്യനാകാൻ യോഗ്യ
നല്ല. **39**എന്നെക്കാളധികം സ്വന്തം ജീവിതത്തെ
സ്നേഹിക്കുന്നവന് യഥാർത്ഥ ജീവിതം നഷ്ട
മാകും. എനിക്കുവേണ്ടി സ്വന്തം ജീവിതം ഉപേ
ക്ഷിക്കുന്നവന് യഥാർത്ഥ ജീവിതം കണ്ടെത്താ
നാകും.

### നിങ്ങളെ കൈക്കൊള്ളുന്നവരെ ദൈവം അനുഗ്രഹിക്കും

(മർക്കൊ. 9:41)

**40**“നിങ്ങളെ സ്വീകരിക്കുന്നവൻ എന്നെയും
സ്വീകരിക്കുകയാണ്. എന്നെ സ്വീകരിക്കുന്ന
വൻ എന്നെ അയച്ചവനെയുമാണ് സ്വീകരിക്കു
ന്നത്. **41**പ്രവാചകനെ സ്വീകരിക്കുന്നവന് പ്ര
വാചകൻെറ പ്രതിഫലം ലഭിക്കും. ഒരു മനുഷ്യ
ൻെറ നന്മയെപ്രതി അയാളെ സ്വീകരിക്കുന്ന
വന് നല്ലവനുള്ള പ്രതിഫലം കിട്ടും. **42**ഒരു
ചെറിയവനെ അവനെൻെറ ശിഷ്യനായതി
ൻെറ പേരിൽ ആരെങ്കിലും സഹായിച്ചാൽ
അയാൾക്ക് സത്യമായും സമ്മാനം കിട്ടും.
എൻെറ ശിഷ്യന് ഒരുകോപ്പ വെള്ളം മാത്രമേ
കൊടുത്തിട്ടുള്ളുവെങ്കിലും ആ പ്രതിഫലം
അയാൾക്കു കിട്ടും.”

### യേശുവും സ്നാപകയോഹന്നാനും

(ലൂക്കൊ. 7:18-35)

**11** യേശു തൻെറ പന്ത്രണ്ടു ശിഷ്യന്മാർക്കും
നിർദ്ദേശം നൽകിക്കഴിഞ്ഞു. അനന്തരം അ
വൻ ഗലീലയിലെ നഗരങ്ങളിൽ ഉപദേശിക്കാ
നും പ്രസംഗിക്കാനുമായി പോയി.
**2**സ്നാപകയോഹന്നാൻ കാരാഗൃഹത്തിലാ
യിരുന്നു. ക്രിസ്തുവിൻെറ പ്രവൃത്തികളെപ്പറ്റി
യോഹന്നാൻ കേട്ടിരുന്നു. അതിനാലയാൾ ത
ൻെറ ചിലശിഷ്യന്മാരെ ക്രിസ്തുവിനടുത്തേ
ക്കയച്ചു. **3**യോഹന്നാൻെറ ശിഷ്യന്മാർ യേശുവി
നോടു ചോദിച്ചു, “വരുമെന്നു യോഹന്നാൻ
പറഞ്ഞവൻ തന്നെയാണോ നീ, അതോ
ഞങ്ങൾ വേറൊരാളെ നോക്കേണമോ?”
**4**യേശു മറുപടി പറഞ്ഞു, “യോഹന്നാൻെറ
യടുത്ത് മടങ്ങിച്ചെന്ന് നിങ്ങൾ കാണുന്നതും
കേൾക്കുന്നതുമായ കാര്യങ്ങൾ പറയുക. **5**അ
ന്ധർക്കു കാഴ്ച ലഭിച്ചു; തളർവാതം പിടിപെ
ട്ടവർ നടക്കാറായി; കുഷ്ഠരോഗികൾ സുഖം
പ്രാപിക്കുന്നു; ബധിരർക്കു കേൾക്കാറായി; മരി
ച്ചവർ ഉയിർത്തെഴുന്നേൽക്കുന്നു; സുവിശേഷം
പാവപ്പെട്ടവർക്കിടയിൽ പ്രസംഗിക്കപ്പെടുന്നു;
**6**എന്നെ സ്വീകരിക്കുന്നതിൽ തടസ്സമില്ലാത്ത
വൻ അനുഗ്രഹീതൻ.”
**7**യോഹന്നാൻെറ ശിഷ്യന്മാർ പോകവേ, യേ
ശു മറ്റാളുകളോടു യോഹന്നാനെപ്പറ്റി പറയാൻ
തുടങ്ങി. യേശു പറഞ്ഞു, “മരുഭൂമിയിലേക്കു
നിങ്ങളെന്തു കാണാനാണു പോയത്? ഞാങ്ങ
ണ കാറ്റിലുലയുന്നതു കാണാനോ? അല്ല!
**8**യഥാർത്ഥത്തിൽ നിങ്ങളെന്തു കാണാനാണു
പോയത്? നല്ല വസ്ത്രങ്ങളണിഞ്ഞ ഒരാളെ
യോ? അല്ല! നല്ല വസ്ത്രങ്ങളണിഞ്ഞവർ രാജ
കൊട്ടാരങ്ങളി ലാണു താമസം. **9**പിന്നെ എന്തു
കാണാനാണു നിങ്ങൾ പോയത്? ഒരു പ്രവാ
ചകനെ? അതെ ഞാൻ നിങ്ങളോടു പറയുന്നു,
യോഹന്നാൻ ഒരു പ്രവാചകനിലുമുപരിയാ
യിരുന്നു. **10**തിരുവെഴുത്തിൽ യോഹന്നാനെപ്പറ്റി
ഇങ്ങനെയാണെഴുതിയിരിക്കുന്നത്:
‘ഇതാ ഞാൻ (ദൈവം) എൻെറ ദൂതനെനി
നക്കുമുമ്പേ അയയ്ക്കും. അവൻ നിനക്കു മാർഗ്ഗ
മൊരുക്കും.’ *മലാഖി 3:1*
**11**“ഞാൻ നിങ്ങളോട് സത്യമായി പറയാം,
സ്നാപകയോഹന്നാൻ എക്കാലവും ജീവിച്ചി
രുന്നവരെക്കാൾ ശ്രേഷ്ഠനാണ്. എന്നാൽ സ്വർ
ഗ്ഗരാജ്യത്തിലെ ഏറ്റവും ചെറിയവൻ പോലും
യോഹന്നാനെക്കാൾ ശ്രേഷ്ഠനാണ്. **12**യോഹ
ന്നാൻെറ കാലം മുതൽ ഇന്നുവരെ സ്വർഗ്ഗരാജ്യം
അതിശക്തമായി മുമ്പോട്ടു പോകുകയായിരു
ന്നു. അതിലേക്കു പ്രവേശിക്കാൻ ആളുകൾ
തള്ളിക്കയറി. **13**യോഹന്നാൻെറ വരവുവരെ എ
ല്ലാ പ്രവാചകരും മോശെയുടെ ന്യായപ്രമാ
ണവും ദൈവരാജ്യത്തെപ്പറ്റിയും പ്രവചിച്ചു.
അവർ നടക്കാനിരിക്കുന്ന കാര്യങ്ങൾ പ്രവചി
ച്ചു.**14**ന്യായപ്രമാണവും പ്രവാചകരും പറഞ്ഞ
തു നിങ്ങൾ സ്വീകരിക്കുന്നുവെങ്കിൽ യോഹ
ന്നാൻ ഏലീയാവാണെന്നു നിങ്ങൾ വിശ്വസി
ക്കുക. ഏലീയാവ് വരാനിരിക്കുന്നുവെന്ന് അ
വർ പ്രവചിച്ചിട്ടുണ്ട്. **15**കാതുള്ളവർ കേൾക്കട്ടെ!
**16**“ഇന്നത്തെ തലമുറക്കാരെ ഞാനെന്തിനോ
ടുപമിക്കണം? അവരെന്തിനെപ്പോലെയാണ്?
ഇന്നത്തെയാൾക്കാർ ചന്തക്കുട്ടികളെപ്പോലെ
യാണ്. ഒരു സംഘം കുട്ടികൾ മറ്റേ സംഘക്കാരെ
വിളിക്കുന്നു,
**17**‘ഞങ്ങൾ നിങ്ങൾക്കായി കുഴലൂതി, പക്ഷേ
നിങ്ങൾ നൃത്തം വെച്ചില്ല; ഞങ്ങൾ ദു:ഖഗാനം
പാടി, പക്ഷേ നിങ്ങൾക്കു ദു:ഖമുണ്ടായില്ല’
**18**ആളുകൾ അതുപോലെയാണെന്നു ഞാനെ
ന്തിനു പറയുന്നു? എന്തെന്നാൽ യോഹന്നാൻ
വന്നു. അവൻ മറ്റുള്ളവരെപ്പോലെ തിന്നില്ല,
വീഞ്ഞു കുടിച്ചുമില്ല. അവർ പറഞ്ഞു, ‘അവ
നെഭൂതം ബാധിച്ചിട്ടുണ്ട്.’ **19**മനുഷ്യപുത്രൻ
വന്നത് മറ്റുള്ളവരെപ്പോലെ തിന്നും വീഞ്ഞു
കുടിച്ചും കൊണ്ടാണ്. അപ്പോൾ ആളുകൾ പറ
യുന്നു, ‘അവനെ നോക്കൂ! അവൻ വളരെ തിന്നു
ന്നു. ധാരാളം കുടിക്കുന്നു. ചുങ്കക്കാരുടെയും മറ്റു
പാപികളുടെയും സ്നേഹിതൻ.’ പക്ഷേ
ജ്ഞാനം സാധൂകരിക്കപ്പെടുന്നത് അതിൻെറ
പ്രവൃത്തികൾ കൊണ്ടാണ്.”

### അവിശ്വാസികളെ ശാസിക്കുന്നു

(ലൂക്കൊ. 10:13-15)

20പിന്നീട് യേശു തൻെറ മിക്ക വീര്യപ്രവൃത്തി
കളും നടത്തിയ നഗരങ്ങളെ വിമർശിച്ചു. കാ
രണം, ആ നഗരങ്ങളിലെ നിവാസികൾ മാന
സാന്തരപ്പെടുകയോ പാപം ചെയ്യുന്നതു നിർ
ത്തുകയോ ചെയ്തില്ല. 21യേശു പറഞ്ഞു, “കോ
രസീനേ, നിങ്ങൾക്കു കഷ്ടം. ബേത്ത്സയിദേ
നിങ്ങൾക്കു കഷ്ടം. ഞാൻ നിങ്ങളിൽ അധികം
വീര്യപ്രവൃത്തികളും ചെയ്തു. ഇതേ വീര്യപ്രവൃ
ത്തികൾ സോരിലും സീദോനിലും പ്രവർത്തി
ച്ചിരുന്നെങ്കിൽ അന്നാട്ടുകാർ പണ്ടേ തന്നെ മാന
സാന്തരപ്പെടുമായിരുന്നു. അവർ രട്ട് ധരിക്കുക
യും ചാരം ദേഹത്തു പൂശുകയും ചെയ്ത് തങ്ങ
ളുടെ പാപങ്ങളിൽ പശ്ചാത്തപിച്ചേനെ. 22എ
ന്നാൽ ഞാൻ നിങ്ങളോടു പറയുന്നു, അന്ത്യ
വിധി ദിവസം നിങ്ങളുടെ സ്ഥിതി സോരിനെ
ക്കാളും സീദോനെക്കാളും അസഹ്യമായിരിക്കും.
23കഫർന്നഹൂമേ നിങ്ങൾ സ്വർഗ്ഗത്തിലേക്കുയ
ർത്തപ്പെടുമോ? ഇല്ല! നിങ്ങൾ മരണക്കുഴിയി
ലേക്കെറിയപ്പെടും. ഞാൻ നിന്നിൽ പല വീര്യ
പ്രവൃത്തികളും പ്രവർത്തിച്ചു. അതേ വീര്യപ്രവൃ
ത്തികൾ ഞാൻ സൊദോമിൽ പ്രവർത്തിച്ചി
രുന്നുവെങ്കിൽ അന്നാട്ടുകാർ പാപം ചെയ്യുന്ന
തവസാനിപ്പിക്കുകയും ആ നഗരം ഇന്നും നില
നിൽക്കുകയും ചെയ്തേനെ. 24എന്നാൽ ഞാൻ
നിങ്ങളോടു പറയുന്നു, ന്യായവിധി ദിവസം
നിങ്ങളുടെ സ്ഥിതി സൊദോമിനെക്കാൾ കഷ്ട
കരമായിരിക്കും.”

### വിശ്രമം അനുവദിക്കുന്നു

(ലൂക്കൊ. 10:21-22)

25അപ്പോൾ യേശു പറഞ്ഞു, “സ്വർഗ്ഗത്തി
ൻെറയും ഭൂമിയുടെയും കർത്താവായ എൻെറ
പിതാവേ ഞാൻ നിനക്കു നന്ദി പറയുന്നു.
വിവേക ശാലികളിൽനിന്നും വിജ്ഞാനികളിൽ
നിന്നും ഇതെല്ലാം മറച്ചുപിടിച്ചതിനു ഞാൻ
നിന്നെ വാഴ്ത്തുന്നു. എന്നാൽ കൊച്ചുകുട്ടി
കളെപ്പോലെയുള്ളവർക്കു നീയതു കാട്ടിക്കൊടു
ത്തത്. 26അതേ പിതാവേ, നിൻെറ ഇച്ഛപോ
ലെ കാര്യം നടത്തി.
27“എനിക്കു എല്ലാ വസ്തുക്കളും എൻെറ പി
താവു തന്നു. പുത്രനെ പിതാവിനു മാത്രമേ
അറിയൂ. മറ്റാർക്കും അറികയില്ല. പിതാവിനെ
പുത്രനു മാത്രമേ അറിയൂ. മറ്റാർക്കും അറികയി
ല്ല. പുത്രൻ പറയാൻ ആഗ്രഹിക്കുന്നവർക്കു വെ
ളിപ്പെടുത്തുന്നതിനുവേണ്ടി തിരഞ്ഞെടുത്ത വ
ർക്ക് മാത്രം പിതാവിനെ അറിയാനാകും.
28“ക്ഷീണിതരും ഭാരം ചുമക്കുന്നവരും എൻെറ
യടുത്തുവരിക. ഞാൻ നിങ്ങൾക്കു വിശ്രമം ത
രാം .29എൻെറ ജോലി സ്വീകരിക്കുകയും എന്നി
ൽനിന്നു പഠിക്കുകയും ചെയ്യുക. ഞാൻ സൗമ്യ
നും വിനീതഹൃദയനുമാണ്. നിങ്ങളുടെ ആത്മാ
വിനു നിങ്ങൾ ശാന്തികണ്ടെത്തും. 30ഞാൻ നിർ
ദ്ദേശിക്കുന്ന ജോലി എളുപ്പമാണ്. ഞാൻ തരുന്ന
ഭാരം ലഘുവുമാണ്.”

### ചില യെഹൂദന്മാർ യേശുവിനെ വിമർശിക്കുന്നു

(മർക്കൊ. 2:23-28; ലൂക്കൊ. 6:1-5)

12 അതേസമയം ഒരു ശബ്ബത്തു ദിവസം യേ
ശു ധാന്യവയലുകളിലൂടെ നടക്കുകയാ
യിരുന്നു. അവൻെറ ശിഷ്യന്മാരും കൂടെയുണ്ടാ
യിരുന്നു. അവർക്കു വിശക്കുന്നുണ്ടായിരുന്നു. അ
തിനാലവർ ധാന്യങ്ങൾ പറിച്ചുതിന്നാൻ തുട
ങ്ങി. 2പരീശർ അതുകണ്ടു. അവർ യേശുവിനോ
ടുപറഞ്ഞു, “നോക്കൂ, ശബ്ബത്തു ദിവസം യെഹൂ
ദന്യായ പ്രമാണം വിലക്കുന്നതല്ലേ നിൻെറ
ശിഷ്യന്മാർ ചെയ്യുന്നത്?”
3യേശു അവരോടു പറഞ്ഞു, “തനിക്കും ത
ന്നോടൊപ്പമുള്ളവർക്കും വിശന്നപ്പോൾ ദാവീദ്
ചെയ്തത് നിങ്ങൾ വായിച്ചിട്ടില്ലേ? 4ദാവീദ്
ദൈവാലയത്തിൽ പ്രവേശിച്ചു. അവനും അവ
ൻെറ ആൾക്കാരും വഴിപാടിനുള്ള അപ്പം എടു
ത്തുതിന്നു.” ശബ്ബത്തിനെ സംബന്ധിച്ച ന്യായ
പ്രമാണം ലംഘിക്കൽ. അതും ന്യായപ്രമാണ
വിരുദ്ധമായിരുന്നു. പുരോഹിതർക്കു മാത്രമേ അ
തു തിന്നാൻ അനുവാദമുണ്ടായിരുന്നുള്ളു. 5എ
ല്ലാ ശബ്ബത്തുദിവസവും ദൈവാലയത്തിലെ
പുരോഹിതർ ശബ്ബത്തിൻെറ ന്യായപ്രമാണം
ലംഘിക്കുന്നത് മോശെയുടെ ന്യായപ്രമാണ
ത്തിൽ വായിച്ചിട്ടുണ്ടല്ലോ. എന്നാൽ പുരോഹി
തർ അതു ചെയ്യുന്നതിൽ തെറ്റില്ല. 6ഞാൻ നി
ങ്ങളോടു പറയുന്നു, ദൈവാലയത്തെക്കാൾ മ
ഹത്തായ ചിലത് ഇവിടെയുണ്ട്. 7തിരുവെഴു
ത്തിൽ പറയുന്നു, ‘മൃഗയാഗത്തെക്കാൾ ജനങ്ങ
ളുടെ ഇടയിൽ ദയ കാംക്ഷിക്കുന്നു.’ ഈ വാക്കു
കളുടെ അർത്ഥമെന്തെന്ന് അറിഞ്ഞിരുന്നെങ്കിൽ
നിരപരാധികളെ നിങ്ങൾ വിധിക്കില്ല. 8മനുഷ്യ
പുത്രൻ ശബ്ബത്തു ദിവസത്തിൻെറ കർത്താ
വാണ്.”

### ഒരാളുടെ തളർന്ന കൈ യേശു സുഖപ്പെടുത്തുന്നു

(മർക്കൊ. 3:1-6; ലൂക്കൊ. 6:6-11)

9യേശു അവിടം വിട്ടു അവരുടെ യെഹൂദപ്പ
ള്ളിയിലേക്കുപോയി. 10അവിടെ ഒരു കൈ തളർ
ന്ന ഒരാളുണ്ടായിരുന്നു. യേശുവിലെന്തെങ്കിലും
തെറ്റു കാണാൻ കാത്തുനിന്നവരും അവിടെയു
ണ്ടായിരുന്നു. അവർ യേശുവിനോടു ചോദിച്ചു,
“ശബ്ബത്തു ദിവസം രോഗശാന്തി വരുത്തുന്നതു
ശരിയാണോ?”
11യേശു മറുപടി പറഞ്ഞു, “നിങ്ങളുടെ അധീ
നതയിലുള്ള ഏക കുഞ്ഞാട് ശബ്ബത്തു ദിവസം
കുഴിയിൽ വീണാൽ നിങ്ങളതിനെ കുഴിയിൽ
നിന്നും പുറത്തെടുക്കും. 12തീർച്ചയായും ഒരു മ
നുഷ്യൻ ആടിനെക്കാൾ പ്രധാനമാണ്. അതി
നാൽ ശബ്ബത്തുദിവസം നന്മ ചെയ്യുവാൻ മോ
ശെയുടെ ന്യായപ്രമാണം അനുവദിക്കുന്നു.”
13അനന്തരം യേശു കൈ തളർന്നവനോടു
പറഞ്ഞു, “നിൻെറ കൈ ഒന്നുകാണട്ടെ.”
അയാൾ തൻെറ കൈ യേശുവിൻെറ നേരെ
നീട്ടി. അപ്പോൾത്തന്നെ മറ്റേകൈപോലെ ആ
കൈ വീണ്ടും ആരോഗ്യം പ്രാപിച്ചു. 14എന്നാൽ
അവിടം വിട്ടുപോയ പരീശർ യേശുവിനെ
കൊല്ലാൻ ആലോചിച്ചു.

### യേശുവാണ് ദൈവം തിരഞ്ഞെടുത്ത ദാസൻ

15പരീശർ ചെയ്യുന്നതെന്താണെന്ന് യേശുവി
നറിയാമായിരുന്നു. അതിനാലവൻ അവിടം വി
ട്ടു. അനേകം പേർ അവനെ പിന്തുടരുകയും
രോഗികളായവരെ അവൻ സുഖപ്പെടുത്തു
കയും ചെയ്തു. 16എന്നാൽ താൻ ആരാണെന്ന്
മറ്റാരോടും പറയരുതെന്നവൻ താക്കീതു ചെ
യ്തു. 17യെശയ്യാപ്രവാചകൻെറ വാക്കുകൾ നി
റവേറ്റാനാണവൻ ഇതെല്ലാം ചെയ്തത്. യെശ
യ്യാവ് പറഞ്ഞു,

18“ഇതാ എന്റെ ദാസൻ; ഞാനവനെ തിര
ഞ്ഞെടുത്തിരിക്കുന്നു, ഞാനവനെ സ്നേഹിക്കു
ന്നു, അവനിൽ ഞാൻ സന്തുഷ്ടനുമാണ്; എ
ന്റെ ആത്മാവിനെ ഞാനവനിൽ ആവസിപ്പി
ക്കും. ജാതികൾക്കിടയിൽ എന്റെ നേരായ വി
ധി അവൻ പ്രഖ്യാപിക്കും.
19അവൻ തർക്കിക്കുകയോ ബഹളമുണ്ടാക്കുക
യോ ചെയ്യില്ല; തെരുവുകളിൽ ആരും അവന്റെ
ശബ്ദം കേൾക്കുകയുമില്ല.
20വളഞ്ഞ ഞാങ്ങണ അവൻ ഒടിക്കയില്ല;
എരിഞ്ഞുതീരാറായ പ്രകാശം അവൻ അണ
യ്ക്കുകയില്ല, നീതിയെ വിജയത്തിലെത്തിക്കും
വരെ അവനിതു തുടരും.
21രാഷ്ട്രങ്ങൾ അവരുടെ പ്രത്യാശ അവനിൽ
വയ്ക്കും. *യെശയ്യാവ് 42:1-4*

## യേശുവിന്റെ ശക്തി ദൈവത്തിൽനിന്ന്

(മർക്കൊ. 3:20-30; ലൂക്കൊ. 11:14-23; 12:10)

22അപ്പോൾ ചിലർ ചേർന്ന് ഒരാളെ യേശുവി
ന്റെയടുക്കൽ കൊണ്ടുവന്നു. ഒരു ഭൂതം ബാധി
ച്ചതിനാൽ അയാൾ അന്ധനും ഊമനുമായിരു
ന്നു. യേശു അയാളെ സുഖപ്പെടുത്തി കാഴ്ച
യും സംസാരശേഷിയും തിരിച്ചു നൽകി. 23എ
ല്ലാവരും അത്ഭുതപ്പെട്ടു. അവർ പറഞ്ഞു, “ഈ
മനുഷ്യനായിരിക്കും ദൈവം നമ്മുടെയിടയി
ലേക്കു അയയ്ക്കുമെന്ന് വാഗ്ദാനം ചെയ്ത
ദാവീദിന്റെ പുത്രൻ.”
24ആളുകളിങ്ങനെ പറഞ്ഞത് പരീശർ കേട്ടു.
പരീശർ പറഞ്ഞു, “ബെയെത്സെബൂലിന്റെ സ
ഹായത്തോടെയാണിവൻ ഭൂതങ്ങളെ ഒഴിപ്പിക്കു
ന്നത്. ഭൂതങ്ങളുടെ നേതാവാണ് ബെയെത്സെ
ബൂൽ.”
25പരീശർ ചിന്തിക്കുന്നതെന്താണെന്ന് യേശു
വിനറിയാമായിരുന്നു. അതിനാൽ യേശു അവ
രോടു പറഞ്ഞു, അന്ത:ഛിദ്രമുള്ള ഏതു രാജ്യ
വും നശിക്കും. വിഭജിക്കപ്പെട്ട പട്ടണം നിലനിൽ
ക്കില്ല. വിഭജിക്കപ്പെട്ട കുടുംബത്തിനും നിലനി
ൽപ്പില്ല. 26സാത്താൻ സാത്താനെ ഒഴിപ്പിച്ചാൽ
സാത്താൻ തനിക്കെതിരായിട്ട് വിഭജിക്കപ്പെ
ടും. അവന്റെ രാജ്യത്തിനു തുടരാൻ കഴിയുക
യുമില്ല. 27ഭൂതങ്ങളെ ഒഴിപ്പിക്കുമ്പോൾ ഞാൻ
സാത്താന്റെ ശക്തി ഉപയോഗിക്കുന്നുവെന്ന്
നിങ്ങൾ പറയുന്നു. അതു ശരിയാണെങ്കിൽ,
നിങ്ങളുടെ ആൾക്കാർ ഭൂതങ്ങളെ ഒഴിപ്പിക്കുന്നത്
ആരുടെ ശക്തിയാലാണ്? അതിനാൽ നിങ്ങൾ
ക്കു തെറ്റിയെന്നു നിങ്ങളുടെ ആളുകൾ തന്നെ
തെളിയിക്കുന്നു. 28എന്നാൽ ഭൂതങ്ങളെ ഒഴിപ്പി
ക്കാൻ ഞാൻ ദൈവത്തിന്റെ ആത്മാവിന്റെ
ശക്തിയാണ് ഉപയോഗിക്കുന്നത്. ഇതിനർത്ഥം
ദൈവരാജ്യം നിങ്ങൾക്കായി നിങ്ങളുടെമേൽ
വന്നു കഴിഞ്ഞു എന്നാണ്.
29“കരുത്തനായ ഒരാളുടെ വീട്ടിൽ കടന്ന് അ
യാളുടെ സാധനങ്ങൾ മോഷ്ടിക്കാനാഗ്രഹി
ക്കുന്നവൻ ആദ്യം വീട്ടുടമയെ ബന്ധിക്കണം.
എന്നാൽ ശക്തന്റെ വീട് അവനു കൊള്ളയടി
ക്കാൻ കഴിയും.
30“എന്നോടൊപ്പമില്ലാത്തവൻ എനിക്കെതി
രാകുന്നു; എന്നോടൊപ്പം ശേഖരിക്കാത്തവൻ
ഞാൻ ശേഖരിച്ചതു ചിതറിക്കുകയും ചെയ്യുന്നു.
31അതിനാൽ ഞാൻ നിങ്ങളോടു പറയുന്നു,
ആ ളുകൾ ചെയ്യുന്ന എല്ലാ പാപങ്ങൾക്കും
അവർ പൊറുക്കപ്പെടാം. അവർ പറയുന്ന
എല്ലാ ദുഷിച്ച വാക്കുകൾക്കും അവർ ക്ഷമിക്ക
പ്പെടാം. എന്നാൽ പരിശുദ്ധാത്മാവിനെതിരായി
വാക്കുകളിലൂടെ ദൈവത്തെ നിന്ദിക്കുന്നവനു
ക്ഷമ കിട്ടുകയില്ല. 32മനുഷ്യപുത്രനെതിരായി
സംസാരിക്കുന്നവന് മാപ്പു കിട്ടിയെന്നു വരാം.
എന്നാൽ പരിശുദ്ധാത്മാവിനെതിരായി സംസാ
രിക്കുന്നവൻ പൊറുക്കപ്പെടില്ല. അവന് ഈ
ലോകത്തിലും വരാനിരിക്കുന്ന ലോകത്തിലും
മാപ്പില്ല.

## നിങ്ങളുടെ അടയാളങ്ങൾ

(ലൂക്കൊ. 6:43-45)

33“നല്ലഫലം വേണമെങ്കിൽ വൃക്ഷം നല്ലതാ
യിരിക്കണം. നിങ്ങളുടെ മരം നല്ലതല്ലെങ്കിൽ
അതിനെ നന്നാക്കി എടുക്കണം. ഒരു വൃക്ഷം
അറിയപ്പെടുന്നത് അതുണ്ടാക്കുന്ന ഫലത്തി
ന്റെ അടിസ്ഥാനത്തിലാണ്. 34പാമ്പുകളേ,
ദുഷ്ടന്മാരേ, എങ്ങനെ നിങ്ങൾക്കു നന്മ സംസാ
രിക്കാനാകും? ഹൃദയത്തിലുള്ളതാണല്ലോ വായ്
സംസാരിക്കുന്നത്. 35നല്ലവനായ ഒരുവൻ അയാ
ളുടെ ഹൃദയത്തിൽ നന്മ സൂക്ഷിക്കുന്നു. അതിനാ
ലവന് സ്വന്തം ഹൃദയത്തിൽനിന്നു വരുന്ന ന
ല്ലകാര്യങ്ങൾ സംസാരിക്കാനാകുന്നു. എന്നാൽ
ദുഷ്ടനായ ഒരുവന്റെ മനസ്സിൽ ദുഷ്ടത നിറ
യുന്നു. അതിനാൽ അയാൾ സംസാരിക്കുന്നത്
അയാളുടെ ഹൃദയത്തിൽനിന്നും വരുന്ന ദുഷിച്ച
കാര്യങ്ങളാവും. 36ഞാൻ നിങ്ങളോടു പറയുന്നു,
തങ്ങൾ പറയുന്ന നിസ്സാരമായ ഓരോ വാ
ക്കിനും ജനങ്ങൾ വിധിദിവസത്തിൽ കണക്കു
പറയേണ്ടിവരും. അന്ത്യവിധി ദിവസമാണിങ്ങ
നെ വേണ്ടിവരിക. 37നിങ്ങൾ പറഞ്ഞ വാക്കുക
ളനുസരിച്ചാവും നിങ്ങളെ വിധിക്കുക. നിങ്ങ
ളുടെ ചില വാക്കുകൾ നിങ്ങളെ നീതീകരിക്കും.
എന്നാൽ വേറേ ചിലവാക്കുകൾക്ക് നിങ്ങൾ
കുറ്റം വിധിക്കപ്പെടുകയും ചെയ്യും.”

## യെഹൂദന്മാർ അടയാളം ചോദിക്കുന്നു

(മർക്കൊ. 8:11-12; ലൂക്കൊ. 11:29-32)

38അപ്പോൾ പരീശന്മാർ ചിലരും ശാസ്ത്രി
മാരും യേശുവിനോടു പറഞ്ഞു, “ഗുരോ, ഒരട
യാളമായി അങ്ങ് ഒരു വീര്യപ്രവൃത്തി ചെയ്യു
ന്നത് ഞങ്ങൾക്കു കാണണം.”
39യേശു മറുപടി പറഞ്ഞു, “ദുഷ്ടരും പാപി
കളുമായവരാണ് അടയാളമായി വീര്യപ്രവൃത്തി
ആവശ്യപ്പെടുക. എന്നാൽ അവർക്കായി ഒരു
വീര്യപ്രവൃത്തിയും നൽകപ്പെടുകയില്ല. യോ
നാപ്രവാചകനു സംഭവിച്ച അത്ഭുതമാണ് ഏക
അടയാളം.40മൂന്നു രാത്രിയും മൂന്നു പകലും യോ
നാ ഒരു വലിയ മീനിന്റെ വയറ്റിൽ കിടന്നു
അതുപോലെ മനുഷ്യപുത്രൻ മൂന്നുപകലും മൂ
ന്നുരാത്രിയും ഭൂമിയുടെ ഹൃദയത്തിന്റെ ഉള്ളിൽ
ഇരിക്കും.41വിധിദിവസം നീനെവേയിലുള്ളവർ
നിങ്ങളോടൊപ്പം എഴുന്നേറ്റുനിന്ന് നിങ്ങൾ കുറ്റ
വാളികളാണെന്നു തെളിയിക്കും. എന്തുകൊണ്ടെ
ന്നാൽ യോനാ അവരോടു പ്രസംഗിച്ചപ്പോൾ
അവർ അനുതപിച്ചു. ഞാൻ നിങ്ങളോടുപറ
യുന്നു, ഞാൻ യോനയെക്കാൾ മഹാനാണ്.
42അന്ത്യവിധിയിൽ തെക്കിന്റെ റാണി ഇന്ന
ത്തെ നിങ്ങളുടെ തലമുറക്കാരോടൊപ്പം എണീ
റ്റുനിന്ന് അവർക്കു തെറ്റു പറ്റിയിരിക്കുന്നു
എന്നു തെളിയിക്കും. എന്തുകൊണ്ടെന്നാൽ, ആ
രാജ്ഞി വളരെ വളരെ അകലെനിന്നും ശലോ
മോന്റെ വിജ്ഞാനപ്രദമായ ബുദ്ധിയുപദേ
ശം കേൾക്കാൻ വന്നു. ഞാൻ നിങ്ങളോടു പറ
യുന്നു, ഞാൻ ശലോമോനെക്കാളും വലിയ
വനാണ്.

### ഈ തലമുറക്കാർ പാപികൾ

(ലൂക്കൊ. 11:24-26)

43“ഒരാളിൽനിന്നും പുറത്തു വരുന്ന അശുദ്ധാ
ത്മാവ് വിശ്രമിക്കാനൊരിടം തേടി മരുഭൂമിയി
ലൂടെ സഞ്ചരിക്കുന്നു. എന്നാലവൻ ഒരിടവും
കണ്ടെത്തിയില്ല.
44“അതിനാൽ അശുദ്ധാത്മാവ് പറയുന്നു,
‘ഞാൻ വിട്ടുപോന്ന വീട്ടിലേക്കു തന്നെ തിരി
ച്ചുപോകുന്നു.’ അശുദ്ധാത്മാവ് അയാളിലേക്കു
മടങ്ങിവന്നപ്പോൾ അയാളുടെ ശരീരം ശൂന്യമാ
യിരിക്കുന്നതായി കാണുന്നു. ആവീട് അടിച്ചു
വാരി വൃത്തിയാക്കിയിരിക്കുന്നു. 45അശുദ്ധാത്മാ
വ് പുറത്തുപോയി തന്നെക്കാൾ ദുഷിച്ച മറ്റ്
ഏഴു അശുദ്ധാത്മാക്കളുമായി മടങ്ങിവന്ന് അവ
രെല്ലാംകൂടി അയാളിൽ താമസിക്കുന്നു. അതോ
ടെ അയാൾ പൂർവ്വാധികം വഷളനായി. ദുഷി
ച്ച ഈ തലമുറക്കാരുടെ അവസ്ഥ ഇതുതന്നെ
യാണ്.”

### അവൻെറ ശിഷ്യന്മാർ അവൻെറ കുടുംബക്കാർ

(മർക്കൊ. 3:31-35; ലൂക്കൊ. 8:19-21)

46യേശു ജനങ്ങളെ പഠിപ്പിക്കവെ അവൻെറ
മാതാവും സഹോദരങ്ങളും പുറത്തു നിൽക്കു
ന്നുണ്ടായിരുന്നു. അവർക്ക് അവനോടു സംസാ
രിക്കണമായിരുന്നു. 47ഒരാൾ യേശുവിനോടു
പറഞ്ഞു, “നിൻെറ അമ്മയും സഹോദരന്മാരും
നിന്നോടു സംസാരിക്കാനായി വെളിയിൽ
കാത്തു നിൽക്കുന്നു.”
48യേശു അവനോടു മറുപടിപറഞ്ഞു, “ആരാ
ണെൻെറ അമ്മ? ആരാണെൻെറ സഹോദര
ന്മാർ?”
49പിന്നീട് യേശു തൻെറ ശിഷ്യന്മാരെ ചൂണ്ടി
പ്പറഞ്ഞു, “നോക്കൂ, ഇവരാണ് എൻെറ അമ്മയും
എൻെറ സഹോദരന്മാരും. 50എൻെറ യഥാർത്ഥ
സഹോദരനും സഹോദരിയും അമ്മയും സ്വർ
ഗ്ഗസ്ഥനായ എൻെറ പിതാവിൻെറ ഇഷ്ടം ചെ
യ്യുന്നവരാണ്.”

### വിത്തു വിതയ്ക്കുന്ന കഥ

(മർക്കൊ. 4:1-9; ലൂക്കൊ. 8:4-8)

13 ആ ദിവസംതന്നെ യേശു വീടിനു പുറ
ത്തിറങ്ങി കടലോരത്തിരുന്നു.2എല്ലാവരും
അവൻെറ ചുറ്റും നിന്നു. അതിനാലവൻ ഒരു
വഞ്ചിയിൽ കയറി ഇരുന്നു. മറ്റെല്ലാവരും തീര
ത്തുതന്നെ നിന്നു. 3അപ്പോൾ അവൻ അവരെ
പലതും ഉപദേശിക്കാൻ പല കഥകളും ഉപയോ
ഗിച്ചു. യേശു പറഞ്ഞു, “ഒരു കൃഷിക്കാരൻ
വിത്തു വിതയ്ക്കാനിറങ്ങി. 4വിതയ്ക്കവേ ചില
വിത്തുകൾ വഴിയിൽ വീണു. പക്ഷികൾ വന്നു
അവ കൊത്തിത്തിന്നു. 5ചില വിത്തുകൾ പാറ
യിൽ വീണു. അവിടെ ചെളിയില്ലായിരുന്നു.
വിത്ത് വളരെ വേഗം വളർന്നു. എന്തെന്നാൽ മ
ണ്ണിൽ ആഴമില്ലായിരുന്നു. 6പക്ഷേ സൂര്യനുയർ
ന്നപ്പോൾ ചെടികൾ കരിഞ്ഞു, ആഴത്തിൽ
വേരുകളില്ലാതിരുന്നതിനാൽ ചെടികൾ കരി
ഞ്ഞു. 7മറ്റു ചില വിത്തുകൾ മുള്ളുകൾക്കിട
യിൽ വീണു. മുൾച്ചെടികൾ ആർത്തുവളർന്ന്
വിത്തിനെ വളരുന്നതിൽനിന്നും തടഞ്ഞു. 8മറ്റു
ചിലവിത്തുകളാകട്ടെ നല്ല മണ്ണിലാണ് വീണത്.
ആ വിത്തുവളർന്നു ധാന്യമുണ്ടായി. ചില ചെ
ടികൾ നൂറുമടങ്ങു കൂടുതൽ വിളഞ്ഞു. ചിലവ
അറുപതും മറ്റു ചിലവ മുപ്പതും മേനിവിളവു
ണ്ടായി. 9കാതുള്ളവർ കേൾക്കട്ടെ.”

### ഉപദേശിക്കാൻ കഥകളെന്തിനുപയോഗിക്കുന്നു

(മർക്കൊ. 4:10-12; ലൂക്കൊ. 8:9-10)

10ശിഷ്യന്മാർ യേശുവിനെ സമീപിച്ച് ചോ
ദിച്ചു, “ആളുകളെ ഉപദേശിക്കാൻ അങ്ങെന്തി
നാണു കഥകളുപയോഗിക്കുന്നത്?” 11യേശു മ
റുപടി പറഞ്ഞു, “സ്വർഗ്ഗരാജ്യത്തെപ്പറ്റിയുള്ള
രഹസ്യങ്ങൾ അറിയാനുള്ള അവകാശം നി
ങ്ങൾ ക്കുമാത്രമേ അനുവദിച്ചുകിട്ടിയിട്ടുള്ളൂ.
മറ്റാർക്കും ഈ രഹസ്യങ്ങളറിയാൻ കഴിയുകയി
ല്ല. 12ചിലതു ഉള്ളവനു കൂടുതൽ നൽകപ്പെടും.
അവന് ആവശ്യമുള്ളതിലധികം ലഭിച്ചേക്കാം.
എന്നാൽ ഇല്ലാത്തവന് ഉള്ളതിൽ കുറച്ചു കൂടി
നഷ്ടമാകും. 13അവരെ ഉപദേശിക്കാൻ ഞാൻ
കഥകളുപയോഗിക്കാൻ കാരണം ഇതാണ്. അ
വർ നോക്കുന്നെങ്കിലും കാണുന്നില്ല. കേൾക്കു
ന്നെങ്കിലും മനസ്സിലാക്കുന്നില്ല. 14അതിനാലവ
രുടെ കാര്യത്തിൽ യെശയ്യാവിൻെറ പ്രവചനം
നിറവേറ്റിയിരിക്കുന്നു:

‘നിങ്ങൾ ശ്രദ്ധിക്കുകയും കേൾക്കുകയും ചെ
യ്യും എന്നാലും മനസ്സിലാക്കില്ല. നിങ്ങൾ നോ
ക്കുകയും കാണുകയും ചെയ്യും. എങ്കിലും കണ്ട
ത് മനസ്സിലാക്കില്ല.
15ഇവരുടെ ഹൃദയങ്ങൾ കഠിനങ്ങളാണ്, അവ
ർക്ക് ചെവിയുണ്ടെങ്കിലും ശ്രദ്ധിക്കുന്നില്ല, സ
ത്യം കാണാനവർ വിസമ്മതിക്കുന്നു. അവർ ത
ങ്ങളുടെ കണ്ണുകൾ കൊണ്ട് കാണാതിരിക്കുക
യും സ്വന്തം ചെവികൊണ്ട് കേൾക്കാതിരിക്കുക
യും സ്വന്തമനസ്സു കൊണ്ട് അറിയാതിരിക്കുക
യും ചെയ്യുന്നത് എൻെറയടുക്കലേക്കു തിരിഞ്ഞ്
ഞാൻ ചികിത്സിക്കണമെന്ന് ആവശ്യപ്പെടാതി
രിക്കാനാണ്.’ *യെശയ്യാവ് 6:9-10*

16എന്നാൽ നിങ്ങൾ അനുഗൃഹീതരാണ്. നി
ങ്ങൾ നിങ്ങളുടെ കണ്ണുകൾ കൊണ്ട് കാണുന്ന
തു മനസ്സിലാക്കുന്നു. നിങ്ങളുടെ ചെവികൊണ്ട്
കേൾക്കുന്നവയും മനസ്സിലാക്കുന്നു. 17ഞാൻ നി
ങ്ങളോട് സത്യം പറയുന്നു. അനേകം പ്രവാച
കരും നല്ലവരായ ആളുകളും നിങ്ങളിപ്പോൾ
കാണുന്നതു കാണാനാഗ്രഹിച്ചു. എന്നാലവരത്
കണ്ടില്ല. അനേകം പ്രവാചകരും നല്ലവരും നി
ങ്ങളിപ്പോൾ കേൾക്കുന്നത് കേൾക്കാനും ആഗ്ര
ഹിച്ചു എന്നാലവരത് കേട്ടില്ല.

### വിത്തുകളുടെ കഥ വിശദീകരിക്കുന്നു

(മർക്കൊ. 4:13-20; ലൂക്കൊ. 8:11-15)

18“അതിനാൽ കർഷകൻെറ കഥയുടെ അർ
ത്ഥം നിങ്ങളിപ്പോൾ ശ്രദ്ധിക്കുക.19വഴിയിൽ വീ
ണ വിത്തുകൾ എന്താണ്? രാജ്യത്തെപ്പറ്റിയുള്ള
ഉപദേശങ്ങൾ കേൾക്കുകയും മനസ്സിലാക്കാതി
രിക്കുകയും ചെയ്യുന്നവരെപ്പോലെയാണ് ആ
വിത്തുകൾ. അയാളുടെ മനസ്സിൽ വിതച്ചവ
ദുഷ്ടൻ വന്നു എടുത്തുകൊണ്ടുപോകും. 20പാറ
പ്പുറത്തുവീണ വിത്തുകളെന്താണ്? വചനം കേ
ട്ടമാത്രയിൽ തന്നെ സന്തോഷപൂർവ്വം സ്വീക
രിക്കുന്നവരാണത്. 21എന്നാൽ വചനം തൻെറ
ജീവിതത്തിൽ ആഴത്തിൽ വേരോടാനവർ അനു
വദിക്കില്ല. കുറച്ചുകാലത്തേക്കു മാത്രം ആ വ
ചനം നിലനിൽക്കും. വചനം നിമിത്തം ക്ലേശ
മോ പീഡയോ ഉണ്ടാകുമ്പോൾ അവർ വിശ്വാ
സം കൈവെടിയുന്നു. 22മുള്ളുകൾക്കിടയിൽ
വീണ വിത്തുകളാകട്ടെ, വചനം കേൾക്കുകയും
വചനത്തെ ജീവിതദു:ഖങ്ങൾ കൊണ്ടും ധനദു
രകൊണ്ടും മൂടിവളർന്നു ഫലമുണ്ടാകാൻ അനു

വദിക്കാത്തവരാണ്. അതിനാലവൻെറ ജീവിത
ത്തിൽവചനത്തിന് ഒരു സാദ്ധ്യതയുമില്ല. 23എ
ന്നാൽ നല്ല മണ്ണിൽ വീണ വിത്തുകൾ കേട്ട
വചനം മനസ്സിലാക്കുന്നവരാണ്. അവ വളർന്ന്
ചിലപ്പോൾ നൂറും അറുപതും മുപ്പതും മടങ്ങു
വിളവുണ്ടാകും."

### ഗോതമ്പിൻെറയും കളകളുടെയും കഥ

24അപ്പോൾ യേശു അവരെ പഠിപ്പിക്കാൻ മ
റ്റൊരു കഥ പറഞ്ഞു. അവൻ പറഞ്ഞു, "തൻെറ
പാടത്തു നല്ല വിത്തു വിതച്ചവനെപ്പോലെയാ
ണ് സ്വർഗ്ഗരാജ്യം. 25ആ രാത്രിയിൽ, എല്ലാവരും
ഉറങ്ങുകയായിരുന്നു. അയാളുടെ ശത്രു വന്നു
ഗോതമ്പിനിടയിൽ കളകൾ നട്ട് കടന്നുകള
ഞ്ഞു. 26പിന്നീട് ഗോതമ്പുചെടികൾ വളർന്ന്
ധാന്യക്കുലകളുണ്ടായി. അതേ സമയം കളകളും
വളർന്നിരുന്നു. 27അപ്പോൾ കർഷകൻെറ ദാസ
ന്മാർ വന്നുപറഞ്ഞു, 'അങ്ങു നല്ല വിത്തല്ലേ
വിതച്ചത്? പിന്നെ എവിടുന്നാണ് കളകൾ
വന്നത്?'

28"അയാൾ മറുപടി പറഞ്ഞു, 'ഒരു ശത്രുവാ
ണ് ആ കളകൾ നട്ടത്.'

"ഭൃത്യന്മാർ ചോദിച്ചു, 'ഞങ്ങൾ പോയി കള
കൾ നീക്കം ചെയ്യണമോ?'

29'അയാൾ പറഞ്ഞു, 'വേണ്ട, എന്തെന്നാൽ
നിങ്ങൾ കളപറിക്കുമ്പോൾ ഗോതമ്പും പറിക്കാ
നിടയുണ്ട്. 30ഗോതമ്പും കളയും ഒന്നിച്ചു വളര
ട്ടെ. വിളവെടുപ്പു സമയമാകുമ്പോൾ ഞാൻ
ദാസന്മാരോടു പറയും: ആദ്യം കള പറിച്ചുകൂട്ടി
കത്തിക്കുക. എന്നിട്ട് ഗോതമ്പു കൊയ്തു കൊ
ണ്ടുവന്ന് എൻെറ പത്തായം നിറയ്ക്കുക.'"

### കൂടുതൽ കഥകൾ

(മർക്കൊ. 4:30-34; ലൂക്കൊ. 13:18-21)

31പിന്നീട് അവൻ അവരോടു മറ്റൊരുകഥ
പറഞ്ഞു, "സ്വർഗ്ഗരാജ്യം ഒരു കടുകുമണി പോ
ലെയാണ്. ഒരാൾ തൻെറ പാടത്തു കടുകുവി
ത്തുവിതച്ചു. 32എല്ലാ വിത്തുകളിലും വെച്ച്
അത് ചെറുതാണ്. പക്ഷേ വിത്തു വളരുമ്പോൾ
തോട്ടത്തിലെ ഏറ്റവും വലിയ ചെടികളിലൊ
ന്നായിത്തീരും അത്. അതൊരു മരമായിത്തീ
രുന്നു. പക്ഷികൾ അതിൻെറ ശാഖകളിൽ കൂടു
വെക്കുകയും ചെയ്യുന്നു."

33പിന്നീട് മറ്റൊരു കഥകൂടി പറഞ്ഞു, "സ്വർ
ഗ്ഗരാജ്യം മാവുമുഴുവൻ പുളിയ്ക്കും വരെ ഒരു
സ്ത്രീ വലിയ പാത്രത്തിലുള്ള മാവിൽ കുഴച്ചു
ചേർക്കുന്ന പുളിമാവ് പോലെയാണ്."

34കഥകളായി ആണവൻ അവരൊടെല്ലാം പ
റഞ്ഞത്. എപ്പോഴും അവൻ കഥകളിലൂടെ അവ
രെ പഠിപ്പിച്ചു. 35പ്രവാചകൻ പറഞ്ഞത് തന്നെ
യായിരുന്നു അത്:

"ഞാൻ കഥകളിലൂടെ സംസാരിക്കും; ലോകാ
രംഭം മുതൽ രഹസ്യമാക്കിവെക്കപ്പെട്ടിരുന്നവ
ഞാൻ പറയും." *സങ്കീർത്തനം 78:2*

### വിഷമം പിടിച്ച ഒരു കഥ വിശദീകരിക്കുന്നു

36അനന്തരം യേശു അവരെവിട്ട് ഒരു വീട്ടിലേ
ക്കു കയറി. ശിഷ്യന്മാർ അവനെ സമീപിച്ചു
പറഞ്ഞു, "വയലിൽ വിതച്ച കളകളുടെ കഥ
ഞങ്ങൾക്കു വിശദീകരിച്ചു തന്നാലും."

37യേശു മറുപടി പറഞ്ഞു, "പാടത്തു നല്ല
വി ത്തു വിതച്ചവൻ മനുഷ്യപുത്രനാണ്. 38പാടം
ഈ ലോകവും നല്ല വിത്തുകളാകട്ടെ ദൈവരാ
ജ്യത്തിലെ ദൈവത്തിൻെറ മക്കളും. ദുഷ്ടൻെറ
ആളുകളാണ് കളകൾ. 39പിശാചാണ് കളകൾ
വിതച്ചത്. വിളവെടുപ്പ് ലോകാവസാനംകാല
മാണ്.

### ദൈവത്തിൻെറ ദൂതന്മാരാണ് വിളവെടുപ്പുകാർ

40"കളകളെ പറിച്ചു കത്തിച്ചുകളഞ്ഞു. ലോ
കാവസാനകാലത്തും അതുതന്നെയാവും സംഭ
വിക്കുക. 41മനുഷ്യപുത്രൻ തൻെറ ദൂതന്മാരെ
അയയ്ക്കും. അവർ പാപികളെയും പിശാചി
ൻെറ അനുയായികളെയും ഒരുമിക്കും. ദൂതന്മാർ
അവരെ ദൈവരാജ്യത്തുനിന്നും പുറത്തെടുക്കും.
42ദൂതന്മാർ പാപികളെ തീയുലകളിലേക്കു വലി
ച്ചെറിയും. അവിടെ അവർ നിലവിളിക്കുകയും
വേദനകൊണ്ട് പല്ല് ഞെരിക്കുകയും ചെയ്യും.
43അപ്പോൾ നീതിമാന്മാർ സൂര്യനെപ്പോലെ തി
ളങ്ങും. അവർ തങ്ങളുടെ പിതാവിൻെറ രാജ്യ
ത്തെത്തും. കാതുള്ളവർ കേൾക്കട്ടെ.

### നിധിയുടെയും മുത്തിൻെറയും കഥ

44"പാടത്ത് ഒളിപ്പിച്ചുവെച്ച നിധിപോലെ
യാണ് സ്വർഗ്ഗരാജ്യം. അയാൾ അതു കണ്ടെ
ത്താൻ ഇടയായി. അയാൾ സന്തോഷിച്ചു. അ
തുവീണ്ടും മറ്റൊരിടത്തു കുഴിച്ചിട്ടു. അയാൾ
മടങ്ങിപ്പോയി. ആ പാടം വാങ്ങാൻ തനിക്കുള്ള
തെല്ലാം വിറ്റു.

45"നല്ല മുത്തുകൾ അന്വേഷിക്കുന്ന കച്ചവട
ക്കാരനെപ്പോലെയുമാണ് സ്വർഗ്ഗരാജ്യം. 46ഒരു
ദിവസം അയാൾ സവിശേഷമായ മൂല്യമുള്ള
ഒരു നല്ല മുത്തു കണ്ടെത്തി. അയാൾ പോയി
എല്ലാം വിറ്റ് മുത്തു വാങ്ങാൻ വന്നു.

### മീൻപിടുത്തവലയുടെ കഥ

47"കടലിലേക്കെറിയുന്ന വലപോലെയും കൂ
ടിയാണ് സ്വർഗ്ഗരാജ്യം. അതിൽ എല്ലാ വിധ
ത്തിലുമുള്ള മത്സ്യങ്ങൾ കുടുങ്ങി. 48വല നിറ
ഞ്ഞപ്പോൾ മുക്കുവർ കരയിലേക്കതു വലിച്ചു.
അവർ നിലത്തിരുന്ന് എല്ലാ നല്ല മീനും കുട്ടകളി
ലാക്കി. ചീത്തമീൻ അവർ വലിച്ചെറിഞ്ഞു.
49ലോകാവസാനവും അങ്ങനെ തന്നെയാണു
സംഭവിക്കുക. ദൂതന്മാർ വന്ന് ദുഷ്ടരെ നീതി
മാന്മാരിൽനിന്നും വേർതിരിക്കും. 50ദൂതന്മാർ ദു
ഷ്ടരെ തീച്ചൂളയിലേക്കെറിയും. അവിടെക്കിട
ന്ന് അവർ നിലവിളിക്കുകയും വേദനകൊണ്ട്
പല്ലു ഞെരിക്കുകയും ചെയ്യും."

51അപ്പോൾ യേശു ശിഷ്യന്മാരോടു ചോദി
ച്ചു, "ഇതെല്ലാം നിങ്ങൾ മനസ്സിലാക്കിയിരിക്കു
ന്നോ?" ശിഷ്യന്മാർ പറഞ്ഞു, "ഉവ്വ്, മനസ്സിലാ
യി."

52അനന്തരം യേശു ശിഷ്യന്മാരോടു പറഞ്ഞു,
"അതിനാൽ സ്വർഗ്ഗരാജ്യത്തെപ്പറ്റി പഠിക്കുന്ന
ഓരോ ശാസ്ത്രിയും ഓരോ വീട്ടുടമയെപ്പോ
ലെയാണ്. അവൻെറ വീട്ടിൽ പഴയതും പുതി
യതുമായ ഒരുപാടു സാധനങ്ങൾ ശേഖരിക്ക
പ്പെട്ടിരുന്നു. അയാൾ അവ പുറത്തു കൊണ്ടു
വരുന്നു."

### യേശു ജന്മദേശത്തേക്കു പോകുന്നു

(മർക്കൊ. 6:1-6; ലൂക്കൊ. 4:16-30)

53അപ്പോൾ യേശു കഥകളുപയോഗിച്ചു ഉപ
ദേശിക്കുന്നത് മുഴുമിപ്പിച്ചു അവിടം വിട്ടു പോ
യി. 54അവൻ താൻ വളർന്നുവന്ന ഗ്രാമത്തിലേ
ക്കുപോയി. അവൻ അവരുടെ യെഹൂദപ്പള്ളി
യിൽ ആളുകളെ ഉപദേശിച്ചു. അതുകേട്ട് അവർ
അത്ഭുതപ്പെട്ടു. ആളുകൾ ചോദിച്ചു, "ഈ മനു

ഷ്യന് ഇത്രയും അത്ഭുതപ്രവർത്തികൾക്കുള്ള
കഴിവ് എവിടുന്നു കിട്ടി? 55ഇവൻ ആ വെറും
മരയാശാരിയുടെ പുത്രൻ. മറിയ അവൻെറ
അമ്മ. സഹോദരന്മാർ യാക്കോബും യോസെ
യും ശിമോനും യൂദായും. 56അവൻെറ സഹോ
ദരിമാരാകട്ടെ ഇവിടെ നമ്മോടൊപ്പമുണ്ട്. പി
ന്നെ എവിടുന്നാണ് അവനിതൊക്കെ ചെയ്യാനു
ള്ള ജ്ഞാനവും കഴിവും കിട്ടിയത്?" 57അവർ
അവനെ അംഗീകരിച്ചില്ല.

എന്നാൽ യേശു അവരോടു പറഞ്ഞു, "പ്രവാ
ചകനെ മറ്റുള്ളവരംഗീകരിക്കുന്നു. പ്രവാചകൻ
അവൻെറ സ്വന്തം ജന്മനഗരത്തിലും സ്വന്തം
കുടുംബത്തിലും അംഗീകരിക്കപ്പെടില്ല." 58അ
വർ യേശുവിൽ വിശ്വസിച്ചില്ല. അതിനാല
വൻ അവിടെ അധികം വീര്യപ്രവൃത്തികൾ ചെ
യ്തില്ല.

## ഹെരോദാവ് യേശുവിനെപ്പറ്റി കേൾക്കുന്നു

(മർക്കൊ. 6:14-29; ലൂക്കൊ. 9:7-9)

14 ആ സമയം യേശുവിനെപ്പറ്റി ആളുകൾ
പറയുന്നത് ഗലീലയിലെ ഭരണാധികാ
രിയായ ഹെരോദാവ് കേട്ടു. 2ഹെരോദാവ് ത
ൻെറ ദാസന്മാരോടു പറഞ്ഞു, "ഇയാൾ യഥാർ
ത്ഥത്തിൽ സ്നാപക യോഹന്നാനാണ്. അ
യാൾ മരണത്തിൽനിന്നും ഉയിർത്തെഴുന്നേറ്റിട്ടു
ണ്ടാവണം. അതാണ് അയാൾക്കിങ്ങനെ വീര്യ
പ്രവർത്തികൾ ചെയ്യുവാൻ കഴിയുന്നത്."

## സ്നാപകയോഹന്നാൻ കൊല്ലപ്പെട്ടതെങ്ങനെ?

3അതിനു മുമ്പ് ഹെരോദാവ് യോഹന്നാനെ
പിടിച്ചു. യോഹന്നാനെ ചങ്ങലയിട്ട് തുറങ്കിലി
ട്ടു. ഹെരോദാവിൻെറ സഹോദരനായ ഫിലി
പ്പോസിൻെറ പത്നിയായ ഹെരോദ്യ കാരണ
മാണ് യോഹന്നാനെ ബന്ധിച്ചത്. 4"ഹെരോദ്യ
യെ നീ സ്വന്തമാക്കുന്നതു ശരിയല്ല" എന്ന്
യോഹന്നാൻ ഹെരോദാവിനോടു പറയുകയു
ണ്ടായി. 5ഹെരോദാവ് യോഹന്നാനെ കൊല്ലാ
നാഗ്രഹിച്ചുവെങ്കിലും അയാൾ ജനങ്ങളെ ഭയ
ന്നു. യോഹന്നാൻ ഒരു പ്രവാചകനാണെന്ന്
ആളുകൾ ധരിച്ചിരുന്നു.

6ഹെരോദാവിൻെറ ജന്മദിനാഘോഷത്തിൽ
വിരുന്നുകാരുടെ മുമ്പിൽവെച്ച് ഹെരോദ്യയുടെ
പുത്രി നൃത്തം ചെയ്തു. ഹെരോദാവ് അവളിൽ
സംപ്രീതനായി. 7അയാൾ അവളാവശ്യപ്പെടു
ന്നതെന്തും സമ്മാനമായി ശപഥത്തിലൂടെ വാ
ഗ്ദാനം ചെയ്തു. 8എന്ത് ആവശ്യപ്പെടണമെന്ന്
ഹെരോദ്യ മകൾക്കു നിർദ്ദേശിച്ചു. അതിനാ
ലവൾ ഹെരോദാവിനോടു പറഞ്ഞു, "സ്നാപ
കയോഹന്നാൻെറ ശിരസ്സ് ഇവിടെ ഒരു തളിക
യിൽ വച്ചു തരൂ." 9ഹെരോദാവു ദു:ഖിതനായി.
പക്ഷേ ആവശ്യപ്പെടുന്നതെന്തും കൊടുക്കാമെ
ന്നയാൾ ശപഥം ചെയ്തിരുന്നു. അവൻെറ അ
തിഥികൾ അതിനു സാക്ഷികളാണ്. അതിനാ
ലവളുടെ അപേക്ഷ നിറവേറ്റാൻ അയാൾ ഉത്ത
രവിട്ടു. 10തടവറയിലുള്ള യോഹന്നാൻെറ തല
വെട്ടിയെടുക്കാൻ അയാൾ ആളെ അയച്ചു. 11അ
വർ യോഹന്നാൻെറ തല ഒരു തളികയിൽ വ
ച്ചുകൊണ്ടുവന്ന് പെൺകുട്ടിക്കു കൊടുത്തു. അ
വൾ തല അമ്മയ്ക്കു നൽകി. 12യോഹന്നാൻെറ
ശിഷ്യന്മാർ വന്ന് മൃതദേഹം കൊണ്ടുപോയി
സംസ്കരിച്ചു. എന്നിട്ടവർ പോയി യേശുവി
നോടു സംഭവങ്ങൾ വിവരിച്ചു.

## അയ്യായിരം പേർക്ക് ആഹാരം നൽകുന്നു

(മർക്കൊ. 6:30-44; ലൂക്കൊ. 9:10-17; യോഹ. 6:1-14)

13യോഹന്നാൻെറ വർത്തയറിഞ്ഞ യേശു ഒരു
വഞ്ചിയിൽ അവിടം വിട്ടു. വിജനമായ ഒരിട
ത്തേക്കവൻ ഒറ്റയ്ക്കു പോയി. എന്നാൽ അക്കാ
ര്യം ആളുകൾ അറിഞ്ഞു. അതിനാലവർ അവരു
ടെ ഗ്രാമങ്ങൾ വിട്ട് യേശുവിനെ പിന്തുടർന്നു.
യേശു പോയ സ്ഥലത്തേക്ക് അവരും കരമാർഗ്ഗം
സഞ്ചരിച്ചു. 14യേശു അവിടെയെത്തിയപ്പോൾ
ഒരുപാടു ആളുകളെ കണ്ടു. യേശുവിന് അവ
രോടു കാരുണ്യം തോന്നി. അവൻ രോഗം ബാ
ധിച്ചവരെ സുഖപ്പെടുത്തി.

15അന്ന് ഉച്ച തിരിഞ്ഞപ്പോൾ ശിഷ്യന്മാർ യേ
ശുവിനെ സമീപിച്ചു. അവർ പറഞ്ഞു, "ഇതൊ
രു വിജനപ്രദേശമാണ്. ഇപ്പോളാകട്ടെ നേരം
വളരെ വൈകിയിരിക്കുന്നു. അതിനാൽ ഇവരെ
നഗരങ്ങളിൽ പോയി ആഹാരം വാങ്ങിക്കൊ
ണ്ടുവരേണ്ടതിനായി അയച്ചാലും."

16യേശു മറുപടി പറഞ്ഞു, "അവരെ പറഞ്ഞു
വിടേണ്ട ആവശ്യമില്ല. നിങ്ങൾതന്നെ അവർക്കു
ഭക്ഷണം കൊടുക്കുക."

17ശിഷ്യന്മാർ പറഞ്ഞു, "പക്ഷേ ഞങ്ങളുടെ
പക്കൽ അഞ്ചു അപ്പക്കഷണങ്ങളും രണ്ടു മീനും
മാത്രമേയുള്ളൂ."

18യേശു പറഞ്ഞു, "അപ്പവും മീനും എനിക്കു
കൊണ്ടുവരൂ." 19പിന്നെ യേശു ആളുകളോട്
പുൽത്തകിടിയിലിരിക്കാൻ നിർദ്ദേശിച്ചു.
അവൻ അപ്പവും മീനും എടുത്ത് ആകാശത്തേ
ക്കു നോക്കി ഭക്ഷണം തന്നതിന് ദൈവത്തിനു
നന്ദിപറഞ്ഞു. അനന്തരം അവൻ അതുവീതം
വെച്ചു. അവൻ അതു ശിഷ്യന്മാർക്കു നൽകി.
ശിഷ്യന്മാർ അത് ആളുകൾക്കു വിളമ്പി. 20എല്ലാ
വരും അതുകഴിച്ച് സംതൃപ്തരായി. എല്ലാവരും
ആഹാരം കഴിച്ചിട്ടും പന്ത്രണ്ടുകുട്ടകൾ നിറയെ
ആഹാരം മിച്ചംവന്നു. 21സ്ത്രീകളും കുട്ടികളും
ഉൾപ്പെടാതെ അയ്യായിരത്തോളംപേർ ആഹാ
രം കഴിച്ചിരുന്നു.

## യേശു കടലിനു മീതെ നടക്കുന്നു

(മർക്കൊ. 6:45-52; ലൂക്കൊ. 6:15-21)

22അനന്തരം യേശു ശിഷ്യന്മാരെ വഞ്ചിയിൽ
കയറ്റി. മറുകരയിലേക്കു പോകാൻ അവൻ അ
വരോടാജ്ഞാപിച്ചു. താൻ പിന്നാലെ വന്നു
കൊള്ളാമെന്നു പറഞ്ഞ് അവൻ അവിടെത്ത
ന്നെ നിന്നു. ആളുകളെ പിരിച്ചയക്കാനാണവൻ
തങ്ങിയത്. 23ആളുകളോടു യാത്ര പറഞ്ഞു പി
രിഞ്ഞതിനുശേഷം യേശു ഒറ്റയ്ക്കിരുന്നു പ്രാർ
ത്ഥിക്കാൻ മലമുകളിലേക്കു പോയി. വൈകു
ന്നേരം ആയപ്പോഴും അവൻ ഏകനായി അവി
ടെത്തന്നെ ഉണ്ടായിരുന്നു. 24ആ സമയം ശിഷ്യ
ന്മാർ കയറിയവഞ്ചി കടലിൽ വളരെദൂരം പോ
യിക്കഴിഞ്ഞിരുന്നു. തിരമാലകളിൽപ്പെട്ട് വഞ്ചി
ഉലഞ്ഞു. കാറ്റ് വിപരീതമായിരുന്നു.

25പുലർച്ചെ മൂന്നു മണിക്കും ആറുമണിക്കുമി
ടയിൽ യേശുവിൻെറ ശിഷ്യന്മാർ വഞ്ചിയിൽ
തന്നെയായിരുന്നു. യേശു അവരുടെയടുത്തേക്കു
ചെന്നു. അവൻ വെള്ളത്തിനു മീതെ നടന്നു.
26യേശു വെള്ളത്തിനു മീതെ നടന്നുവരുന്നതു
കണ്ട ശിഷ്യന്മാർ ഭയന്നു. അവർ പറഞ്ഞു,
"അതൊരു പ്രേതമാണ്!" അവർ ഭയന്നു നിലവി
ളിച്ചു.

27എന്നാൽ യേശു പെട്ടെന്നു തന്നെ അവരോ
ടു സംസാരിച്ചു, "പ്രസന്നരാകൂ ഇത് ഞാനാണ്
ഭയക്കരുത്."

28പത്രൊസ് പറഞ്ഞു, "കർത്താവേ ഇത് യ
ഥാർത്ഥത്തിൽ നീയാണെങ്കിൽ വെള്ളത്തിനു
മീതെ നടന്നു വരാൻ എന്നോടാജ്ഞാപിക്കുക."
29യേശു വിളിച്ചു, "പത്രൊസേ വരൂ." പ
ത്രൊസ് വഞ്ചിയിൽ നിന്നിറങ്ങി വെള്ളത്തിനു
മീതെകൂടി യേശുവിന്റെയടുത്തേക്കു നടന്നു.
30എന്നാൽ വെള്ളത്തിനു മീതെ നടന്നു പോക
വേ പത്രൊസ് കാറ്റും തിരമാലകളും കണ്ടു ഭ
യന്ന് വെള്ളത്തിൽ മുങ്ങാൻ തുടങ്ങി. പത്രൊസ്
നിലവിളിച്ചു, "കർത്താവേ, എന്നെ രക്ഷിക്കൂ."
31യേശു പത്രൊസിന്റെ കൈപിടിച്ചു. യേ
ശു പറഞ്ഞു, "നിനക്കത്ര വിശ്വാസമില്ല. എന്തി
നു സംശയിച്ചു?"
32യേശുവും പത്രൊസും വഞ്ചിയിൽ കയറി
യതിനുശേഷം കാറ്റ് അമർന്നു. 33അപ്പോൾ വ
ഞ്ചിയിലുണ്ടായിരുന്ന ശിഷ്യന്മാർ യേശുവിനെ
നമസ്കരിച്ചുകൊണ്ട് പറഞ്ഞു, "യഥാർത്ഥ
ത്തിൽ നീയാണ് ദൈവപുത്രൻ."

### യേശു അനേക രോഗികളെ സൌഖ്യമാക്കുന്നു

(മർക്കൊ. 6:53-56)

34തടാകത്തിലൂടെ വിലങ്ങനെ സഞ്ചരിച്ച
അവർ മറുകരയിൽ ഗന്നേസരെത്ത് എന്ന തുറ
മുഖത്തെത്തി. 35അന്നാട്ടുകാർ യേശുവിനെ
കണ്ടു. അവർ അവനെ തിരിച്ചറിഞ്ഞു. അതിനാ
ലവർ ആ പ്രദേശമാകെ യേശു വന്ന വിവരം
പരത്തി. ആളുകൾ എല്ലാരോഗികളെയും അവ
ന്റെയടുത്തു കൊണ്ടുവന്നു. 36അവന്റെ
വസ്ത്രത്തിന്റെ അറ്റത്തെങ്കിലും സ്പർശിച്ചു
സുഖം പ്രാപിക്കാനനുവദിക്കാൻ അവർ അവ
നോടു കേണു. യേശുവിന്റെ വസ്ത്രാഗ്രം സ്പ
ർശിച്ച എല്ലാവർക്കും സൌഖ്യം വന്നു.

### ദൈവത്തിന്റെ ന്യായപ്രമാണവും മനുഷ്യരുണ്ടാക്കുന്ന ചട്ടങ്ങളും

(മർക്കൊ. 7:1-23)

15 പിന്നീട് ഏതാനും പരീശന്മാരും ശാസ്ത്രി
മാരും യേശുവിനെ സമീപിച്ചു. യെരൂശ
ലേമിൽനിന്നും വന്ന അവർ യേശുവിനോടു
ചോദിച്ചു, 2"നമ്മുടെ മഹാന്മാരായ പൂർവ്വികർ
നമുക്കു തന്ന ചട്ടങ്ങൾ നിന്റെ ശിഷ്യന്മാരെ
ന്തേ പാലിക്കുന്നില്ല? അവർ ആഹാരത്തിനു
മുമ്പ് കൈ കഴുകുന്നില്ല."
3യേശു മറുപടി പറഞ്ഞു,"നിങ്ങളുടെ ചട്ടങ്ങ
ൾക്കുവേണ്ടി ദൈവത്തിന്റെ കല്പനകളെ നി
ങ്ങളെന്തുകൊണ്ട് അനുസരിക്കുന്നില്ല? 4ദൈവം
പറഞ്ഞിട്ടുണ്ട്, 'നിങ്ങൾ അപ്പനമ്മമാരെ ബഹു
മാനിക്കണം.'* 'അപ്പനമ്മമാരോട് ദുഷിച്ചു സം
സാരിക്കുന്നവൻ വധാർഹനാണ്'* എന്നു പറ
ഞ്ഞിട്ടുണ്ട്. 5എന്നാൽ നിങ്ങളിങ്ങനെ പഠിപ്പി
ക്കുന്നു, അമ്മയോടോ അപ്പനോടോ ഇങ്ങനെ
പറയാൻ നിങ്ങൾ അനുവദിക്കുന്നു. 'നിങ്ങളെ
സഹായിക്കാനായി എനിക്കു ചിലതു തരാൻ
കഴിയും. പക്ഷേ ഞാൻ അതു ചെയ്യുകയില്ല.
ഞാനതു ദൈവത്തിനു കൊടുക്കും' എന്നു പറ
യാമെന്ന്. 6ഇത്തരത്തിൽ അവൻ അവന്റെ അ
പ്പനെ ആദരിക്കേണ്ടതില്ല. അങ്ങനെ നിങ്ങളുടെ
ചട്ടങ്ങൾ പാലിക്കുന്നതിനു വേണ്ടി നിങ്ങൾ
ദൈവത്തിന്റെ ന്യായപ്രമാണത്തെ അവഗണി
ച്ചിരിക്കുന്നു.
7കപടഭക്തിക്കാരേ, യെശയ്യാവ് നിങ്ങളെപ്പറ്റി
പറഞ്ഞതു ശരിതന്നെ. യെശയ്യാവ് പറഞ്ഞു,
8'തങ്ങൾ എന്നെ ആദരിക്കുന്നുവെന്ന് അവർ
പറയുന്നു എന്നാലവർ എന്നെ അവരുടെ ജീവി
തത്തിന്റെ പ്രധാനഭാഗമാക്കുന്നില്ല.
9അവർ എന്നെ ആരാധിക്കുന്നതു വെറുതെ
യാണ്. എന്തെല്ലാം അവർ പഠിപ്പിച്ചോ ആ
കാര്യങ്ങൾ മനുഷ്യരുണ്ടാക്കിയ ചട്ടങ്ങൾ
മാത്രം.'" *യെശയ്യാവ് 29:13*
10യേശു ജനങ്ങളെ തന്റെയടുത്തേക്കു വിളി
ച്ചു. അവൻ പറഞ്ഞു, "ഞാൻ പറയുന്നതു ശ്ര
ദ്ധിച്ചു മനസ്സിലാക്കുക. 11ഒരാൾ തന്റെ വായി
ലേക്കിടുന്ന വസ്തുക്കളല്ല അയാളെ ചീത്തയാ
ക്കുന്നത്. മറിച്ച് അയാൾ തന്റെ വായകൊണ്ട്
പറയുന്നവയാണ്. 12ശിഷ്യന്മാർ യേശുവിനെ
സമീപിച്ചു ചോദിച്ചു, "നീ ഈ പറഞ്ഞതു
കേട്ടാണ് പരീശന്മാർ നിന്നോടു കോപിച്ചിരി
ക്കുന്നതെന്നു നിനക്കറിയുമോ?"
13യേശു മറുപടി പറഞ്ഞു, "സ്വർഗ്ഗസ്ഥനായ
എന്റെ പിതാവ് നട്ടതല്ലാത്ത ഓരോ ചെടിയും
വേരോടെ പിഴുതെറിയപ്പെടും. 14പരീശന്മാർ
അവരുടെ വഴിക്കുപോകട്ടെ. അവർ ആളുകളെ
നയിക്കുന്നത് അന്ധരെ അന്ധർ നയിക്കുന്നതു
പോലെയാണ്. ഒരന്ധനെ മറ്റൊരന്ധൻ നയി
ച്ചാൽ ഇരുവരും കുഴിയിൽ വീഴും."
15പത്രൊസ് ചോദിച്ചു, "നീ ആളുകളോടു
പറഞ്ഞ കഥയൊന്നു വിവരിക്കാമോ?" 16യേശു
പറഞ്ഞു, "ഇനിയും നിങ്ങൾക്കു മനസ്സിലാകു
ന്നില്ലെന്നോ? 17മനുഷ്യന്റെ വായിലേക്കു പ്ര
വേശിക്കുന്ന ആഹാരമെല്ലാം അയാളുടെ വയറ്റി
ലേക്കു പോകുന്നുവെന്നതു നിങ്ങൾക്കു തീർച്ച
യായുമറിയാം. പിന്നീട് ആ ആഹാരം ശരീര
ത്തിനു പുറത്തേക്കു പോകുന്നു. 18എന്നാൽ വാ
യിൽനിന്നു പുറത്തു വരുന്ന ദുഷിച്ച വാക്കുകൾ
അയാളുടെ ചിന്തയുടെ ഫലമാണ്. ഇതൊരുവ
നെ അശുദ്ധനാക്കുന്നു. 19ഈ ദുഷിച്ചവയെല്ലാം
മനുഷ്യ മനസ്സിൽ ജനിക്കുന്നു: ദുഷ്ടചിന്തകൾ,
കൊലപാതകം, വ്യഭിചാരം, ലൈംഗികപാപ
ങ്ങൾ, അപഹരണം, നുണ, മറ്റുള്ളവർക്കെതിരെ
കള്ളസാക്ഷി പറയുക, എന്നിങ്ങനെ. 20ഇതെ
ല്ലാം ഒരു വ്യക്തിയെ ദുഷിപ്പിക്കുന്നു. എന്നാൽ
ആഹാരത്തിനു മുമ്പ് കൈ കഴുകാത്തതു കൊ
ണ്ട് ആരും അശുദ്ധരാകുന്നില്ല."

### യേശു ഒരു പുറജാതിയായ സ്ത്രീയെ സഹായിക്കുന്നു

(മർക്കൊ. 7:24-30)

21യേശു അവിടം വിട്ട് സോരിന്റെയും സീ
ദോന്റെയും പ്രദേശത്തേക്കു പോയി. 22ഒരു
കനാൻകാരി യേശുവിനെ സമീപിച്ചു. അവൾ
നിലവിളിച്ചു, "കർത്താവേ, ദാവീദിന്റെ
പുത്രാ, എന്നിൽ കരുണകാട്ടൂ. എന്റെ മകളെ
ഭൂതം ബാധിച്ചിരിക്കുന്നു. അവൾ വളരെ കഷ്ട
പ്പെടുന്നു."
23എന്നാൽ യേശു മറുപടിയൊന്നും പറഞ്ഞി
ല്ല. അതിനാൽ ശിഷ്യന്മാർ യേശുവിനെ സമീ
പിച്ചു യാചിച്ചു, "അവളെ പറഞ്ഞയച്ചാലും.
അവൾ അലറിക്കൊണ്ടു നമ്മെ പിന്തുടരുന്നു."
24യേശു പറഞ്ഞു, "യിസ്രായേലിലെ നഷ്ട
പ്പെട്ടവരുടെയടുത്തേക്ക് മാത്രമാണ് ദൈവമെ
ന്നെ അയച്ചത്."
25സ്ത്രീ വീണ്ടും യേശുവിനെ സമീപിച്ചു.
അവൾ യേശുവിന്റെ മുമ്പിൽ മുട്ടുകുത്തി നി
ന്ന് അപേക്ഷിച്ചു, "കർത്താവേ, എന്നെ സഹാ

---

**'നിങ്ങൾ ... ബഹുമാനിക്കണം'** ഉദ്ധരണി പുറ. 20:12; ആവ. 5:16.

**'അപ്പനമ്മമാരോട് ... വധാർഹനാണ്.'** പുറ.21:7.

യിച്ചാലും. 26യേശു മറുപടിപറഞ്ഞു, “മക്കൾ
ക്കുള്ള അപ്പക്കഷണങ്ങളെടുത്ത് നായ്ക്കൾക്കു
എറിഞ്ഞു കൊടുക്കുന്നതു ശരിയല്ല.”
27അവൾ പറഞ്ഞു, “ശരിയാണ് കർത്താവേ,
എന്നാലും അവരുടെ യജമാനൻെറ മേശപ്പുറ
ത്തുനിന്നും വീഴുന്നവയെങ്കിലും നായ്ക്കൾ തി
ന്നാറുണ്ടല്ലോ. 28അപ്പോൾ യേശുപറഞ്ഞു,
“സ്ത്രീയേ, നിനക്കു വലിയ വിശ്വാസമുണ്ട്,
നിൻെറ ഇഷ്ടം സാധിക്കട്ടെ.” ആ സമയം
അവളുടെ മകൾ സുഖം പ്രാപിച്ചു.

## അനേകം പേരെ യേശു സുഖപ്പെടുത്തുന്നു

29അനന്തരം യേശു അവിടം വിട്ട് ഗലീലക്ക
ടൽക്കരയിലേക്കുപോയി. അവൻ ഒരു മലയിലേ
ക്കു കയറി നിലത്തിരുന്നു.
30അനേകം പേർ അവനെ സമീപിച്ചു. അവർ
ഒരുപാടു രോഗികളെ അവരോടൊപ്പം കൊണ്ടു
വന്നു, മുടന്തർ, അന്ധർ, തളർന്നവർ, ബധിരർ,
അങ്ങനെ പലതരക്കാർ. യേശു അവരെ സുഖ
പ്പെടുത്തി.31സംസാരിക്കാനാകാത്തവർ സംസാ
രിക്കുന്നതും, തളർന്നവർ പൂർണ്ണകായരാകുന്ന
തും നടക്കാനാകാത്തവർ നടക്കുന്നതും അന്ധർ
കാണുന്നതുമൊക്കെക്കണ്ട് ആളുകൾ അമ്പരന്നു.
യിസ്രായേലിൻെറ ദൈവത്തോട് അവരതിനു
നന്ദി പറഞ്ഞു.

## നാലായിരത്തിലധികം പേരെ തീറ്റുന്നു

(മർക്കൊ. 8:1-10)

32യേശു ശിഷ്യന്മാരെ അടുത്തു വിളിച്ചു പറ
ഞ്ഞു, “എനിക്കു ജനക്കൂട്ടത്തോടു അനുകമ്പ
തോന്നുന്നു. മൂന്നു ദിവസമായി അവരെൻെറ
കൂടെയുണ്ട്. ഇപ്പോഴാകട്ടെ അവർക്കു കഴിക്കാ
നുമൊന്നുമില്ല. അവരെ വിശപ്പോടെ പറഞ്ഞ
യയ്ക്കാൻ എനിക്കിഷ്ടമില്ല. വീട്ടിലേക്കു പോ
കും വഴി അവർ തളർന്നു വീഴും.”
33ശിഷ്യന്മാർ യേശുവിനോടു ചോദിച്ചു, “ഇ
വരെയെല്ലാം തൃപ്തിപ്പെടുത്താൻ മാത്രം അപ്പക്ക
ഷണങ്ങൾ നമുക്കെവിടുന്നു കിട്ടും? നമ്മൾ
വിദൂരമായ സ്ഥലത്താണിപ്പോൾ.”
34യേശു ചോദിച്ചു, “നിങ്ങളുടെ കയ്യിൽ എത്ര
അപ്പക്കഷണങ്ങളുണ്ട്?” ശിഷ്യന്മാർ പറഞ്ഞു,
“ഏഴ് അപ്പക്കഷണങ്ങളും ഏതാനും ചെറു
മീനും.”
35യേശു ജനങ്ങളോട് മൈതാനത്ത് നിരന്നി
രിക്കാൻ പറഞ്ഞു.36അവൻ ഏഴുഅപ്പവും മീനും
എടുത്തു. ആഹാരം തന്നതിന് ദൈവത്തോട്
നന്ദി പറഞ്ഞു. യേശു അപ്പം വീതിച്ച് ശിഷ്യ
ന്മാരുടെ കയ്യിൽ കൊടുത്തു. അവർ അതു ജന
ങ്ങൾക്കു കൊടുത്തു. 37എല്ലാവരും തിന്നു തൃപ്ത
രായി. എന്നിട്ട് മിച്ചം വന്ന അപ്പക്കഷണങ്ങൾ
ശേഖരിച്ചു ഏഴുകുട്ടകൾ നിറച്ചു. 38സ്ത്രീകളെ
യും കുട്ടികളെയും കൂട്ടാതെ നാലായിരത്തോളം
പേർ കഴിക്കാനുണ്ടായിരുന്നു. 39അവർ ഭക്ഷിച്ചു
കഴിഞ്ഞപ്പോൾ യേശു അവരെ വീടുകളിലേക്കു
പറഞ്ഞയച്ചു. അതിനുശേഷം യേശു വള്ള
ത്തിൽ മഗദായിലേക്കു പോയി.

## യെഹൂദപ്രമാണിമാർ യേശുവിനെ പരീക്ഷിക്കുന്നു

(മർക്കൊ. 8:11-13; ലൂക്കൊ. 12:54-56)

16 പരീശന്മാരും സദൂക്യരും യേശുവിനെ പ
രീക്ഷിക്കാനെത്തി. അതിനാലവർ യേശു
വിനോട് അവൻ ദൈവത്തിൽനിന്നുള്ളവനാ
ണെന്നു തെളിയിക്കാൻ ഒരു അടയാളം കാട്ടാൻ
പറഞ്ഞു.
2യേശു മറുപടി പറഞ്ഞു, “സൂര്യനസ്തമിക്കു
മ്പോൾ നിങ്ങൾക്കറിയാം കാലാവസ്ഥയെന്താ
യിരിക്കുമെന്ന്? ആകാശം ചുമന്നിരുന്നാൽ നല്ല
കാലാവസ്ഥയാണെന്നു നിങ്ങൾ പറയും. 3പ്ര
ഭാതത്തിൽ സൂര്യനുദിക്കുമ്പോൾ ആകാശം ചുമ
ന്നും കറുത്തും ഇരുന്നാൽ അന്നു മഴയുണ്ടാകു
മെന്നു നിങ്ങൾക്കറിയാം. ഇതു കാലാവസ്ഥയു
ടെ അടയാളങ്ങൾ. അവ ആകാശത്തിൽ കാണു
മ്പോൾ അതിൻെറ അർത്ഥം നിങ്ങളറിയും. അതു
പോലെ, ഇപ്പോൾ സംഭവിക്കുന്നതൊക്കെയും
നിങ്ങൾ കാണുന്നു. ഇവയും അടയാളങ്ങളാണ്.
എന്നാൽ ഈ അടയാളങ്ങളുടെയർത്ഥം നിങ്ങൾ
ക്കറിയില്ല. 4ദുഷ്ടരും പാപികളുമാണ് അടയാ
ളം ആവശ്യപ്പെടുക. എന്നാൽ യോനയുടെ അട
യാളമല്ലാതെ അവർക്ക് ഒന്നും നൽകപ്പെടില്ല.”
പിന്നീട് യേശു അവരെ വിട്ട് അകലെ പോയി.

## യെഹൂദപ്രമാണിമാരെ സൂക്ഷിക്കുക

(മർക്കൊ. 8:14-21)

5യേശുവും ശിഷ്യന്മാരും മറുകരയിലെത്തി.
ശിഷ്യന്മാർ അപ്പമെടുക്കാൻ മറന്നു പോയിരു
ന്നു. 6യേശു ശിഷ്യന്മാരോടു പറഞ്ഞു, “സൂക്ഷി
ക്കുക, സദൂക്യരുടെയും പരീശന്മാരുടെയും പു
ളിമാവിനെ സൂക്ഷിക്കുക.” 7ശിഷ്യന്മാർ ആ
പ ഞ്ഞതിൻെറ അർത്ഥം ആലോചിച്ചു. അവർ
അത്ഭുതപ്പെട്ടു, “നമ്മൾ അപ്പം കൊണ്ടുവരാത്ത
തുകൊണ്ടാണോ യേശു ഇതു പറഞ്ഞത്?”
8ശിഷ്യന്മാരിതെപ്പറ്റിയാണു പറയുന്നതെന്നു
യേശു അറിഞ്ഞു. അതിനാലവൻ അവരോടു
ചോദിച്ചു, “അപ്പമില്ലാത്തതിനെപ്പറ്റി എന്താ
ണു നിങ്ങൾ സംസാരിക്കുന്നത്? അല്പവിശ്വാ
സികളെ, 9നിങ്ങൾ എന്തുകൊണ്ട് ഇതു മനസ്സി
ലാക്കുന്നില്ല? അയ്യായിരം പേരെ തീറ്റിയ അഞ്ച
പ്പത്തിൻെറ കാര്യം നിങ്ങൾ ഓർക്കുന്നില്ലേ?
എല്ലാവരും തിന്നിട്ടും അനേകം കുട്ട അപ്പം മി
ച്ചം വന്നതും ഓർമ്മയില്ലേ? 10നാലായിരം പേരെ
തീറ്റിയ ഏഴ് അപ്പവും മറന്നോ? എല്ലാവരും
തിന്നുകഴിഞ്ഞിട്ടും അനേകം കുട്ട അപ്പം മിച്ചം
വന്നതും ഓർമ്മയില്ലേ? 11അതിനാൽ ഞാൻ
അപ്പത്തെപ്പറ്റിയായിരുന്നില്ല സംസാരിച്ചത്. എ
ന്താണു നിങ്ങൾക്കതു മനസ്സിലാവാത്തത്? പരീ
ശന്മാരുടെയും സദൂക്യരുടെയും പുളിമാവിനെ
തിരെയാണു ഞാൻ മുന്നറിയിപ്പു തന്നത്.”
12അപ്പോൾ യേശു അർത്ഥമാക്കിയത് അവർക്കു
മനസ്സിലായി. അപ്പത്തിൻെറ പുളിമാവിനെതി
രെയല്ല അവൻ പറഞ്ഞത്. പരീശന്മാരുടെയും
സദൂക്യരുടെയും പ്രബോധനത്തിനെതിരെയു
ള്ള കരുതൽ നടപടിയാണത്.

## യേശു ക്രിസ്തുവാണെന്നു പത്രൊസ്

(മർക്കൊ. 8:27; ലൂക്കൊ. 9:18-21)

13യേശു കൈസര്യ, ഫിലിപ്പിപ്രദേശങ്ങളി
ലേക്കുപോയി. അവൻ അവൻെറ ശിഷ്യന്മാരോ
ടു ചോദിച്ചു, “ഞാനാണു മനുഷ്യപുത്രൻ.
ഞാൻ ആരെന്നാണ് ജനങ്ങൾ പറയുന്നത്?”
14ശിഷ്യന്മാർ മറുപടി പറഞ്ഞു,“ചിലർ പറയു
ന്നു നീ സ്നാപകയോഹന്നാനാണെന്ന്. ചിലർ
പറയുന്നത് പ്രവാചകനായ ഏലീയാവാണെ
ന്നാണ്. അല്ലെങ്കിൽ പ്രവാചകരിലൊരാളായ
യിരെമ്യാവ് ആണെന്നാണു വേറെചിലർ പറ
യുന്നത്.”
15അപ്പോൾ യേശു അവരോടു ചോദിച്ചു,
“ഞാനാരെന്നാണു നിങ്ങൾകരുതുന്നത്?” 16ശി

മോൻ പത്രൊസ് പറഞ്ഞു, “നീ ക്രിസ്തുവാണ്.
ജീവനുള്ള ദൈവത്തിൻെറ പുത്രൻ.”
17യേശു പറഞ്ഞു, “യോനായുടെ പുത്രനായ
ശിമോനെ, നീ അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു. നി
ന്നെ ഇതു പഠിപ്പിച്ചതു മനുഷ്യനല്ല. സ്വർഗ്ഗ
സ്ഥനായ എൻെറ പിതാവ് ഞാനാരെന്നു നിന
ക്കു കാണിച്ചു തന്നു. 18അതിനാൽ ഞാൻ നി
ന്നോടു പറയുന്നു. നീ പത്രൊസ് ആകുന്നു.
ഈ പാറമേൽ ഞാനെൻെറ സഭയെ പണിയും.
മരണത്തിൻെറ ശക്തി പോലും എൻെറ സഭയെ
തോല്പിക്കില്ല. 19ഞാൻ നിനക്കു സ്വർഗ്ഗരാജ്യത്തി
ൻെറ താക്കോലുകൾ തരാം. നീ ഈ ഭൂമിയിൽ
നടത്തുന്ന ന്യായവിധി ദൈവത്തിൻെറ വിധി
യായിരിക്കും. നീ ഇവിടെ ക്ഷമിക്കുന്നതെല്ലാം
ദൈവത്തിൻെറ ക്ഷമ ആയിരിക്കും.” 20എന്നിട്ട്
താൻ ക്രിസ്തുവാണെന്നത് മറ്റാരോടും പറയരു
തെന്നവൻ ശിഷ്യന്മാരെ താക്കീതു ചെയ്തു.

## തനിക്കു മരിക്കേണ്ടിവരുമെന്ന് യേശു പറയുന്നു

(മർക്കൊ. 8:31-9:1; ലൂക്കൊ. 9:22-27)

21തനിക്കു യെരൂശലേമിൽ പോകണമെന്ന്
യേശു അപ്പോൾ മുതൽ ശിഷ്യന്മാർക്കു വ്യക്ത
മായി കാണിക്കാൻ തുടങ്ങി. യെഹൂദമൂപ്പന്മാർ
മുഖ്യപുരോഹിതർ, നിയമജ്ഞർ എന്നിവരിൽ
നിന്നൊക്കെ തനിക്കു വളരെ സഹിക്കേണ്ടിവരു
മെന്ന് യേശു പറഞ്ഞു. താൻ കൊല്ലപ്പെടുമെ
ന്നും പിന്നീട് മൂന്നാം ദിവസം താൻ മരണത്തിൽ
നിന്നും ഉയിർത്തെഴുന്നേൽക്കുമെന്നും അവൻ
പറഞ്ഞു.
22പത്രൊസ് യേശുവിനെ വശത്തേക്കു വിളി
ച്ചു ശകാരിച്ചു പറഞ്ഞു, “കർത്താവേ, അതിൽ
നിന്നെല്ലാം ദൈവം നിന്നെ രക്ഷിക്കും. നിനക്ക്
ഇതൊന്നും സംഭവിക്കുകയില്ല.” 23അപ്പോൾ യേ
ശു പത്രൊസിനോടു പറഞ്ഞു, “കടന്നുപോകൂ
സാത്താനേ, നീയെന്നെ സഹായിക്കുകയല്ല,
നീ ദൈവത്തിൻെറ കാര്യങ്ങൾ ശ്രദ്ധിക്കുന്നേ
യില്ല. മനുഷ്യർ ചിന്തിക്കുന്നതിനാണ് നീ പ്രാ
ധാന്യം കല്പിക്കുന്നത്.”
24അനന്തരം യേശു ശിഷ്യന്മാരോടു പറഞ്ഞു,
“എന്നെ പിന്തുടരാനാഗ്രഹിക്കുന്ന ഏതൊരുവ
നും തന്നത്താൻ ത്യജിച്ചു തനിക്കു നൽകപ്പെ
ട്ടിരിക്കുന്ന കുരിശുമെടുത്ത് അയാൾ എന്നെ
അനുഗമിക്കണം. 25സ്വന്തം ജീനെരക്ഷിക്കാൻ
നോക്കുന്നവന് അതു നഷ്ടമാകും. എനിക്കായി
സ്വന്തം ജീവൻ നൽകുന്നവൻ അതു രക്ഷിക്കും.
26ആത്മാവു നഷ്ടപ്പെട്ടവനു ലോകം മുഴുവൻ
കിട്ടിയിട്ടും ഫലമില്ല. ആത്മാവിനെ മടക്കി വാ
ങ്ങാൻ ഒരു പകരവസ്തുവും കൊടുക്കുവാൻ
അവനു കഴിയുകയില്ല. 27മനുഷ്യപുത്രൻ തൻെറ
പിതാവിൻെറ മുഴുവൻ തേജസ്സോടെയും അവ
ൻെറ ദൂതന്മാരോടു കൂടിയും വീണ്ടും വരും.
അന്നു മനുഷ്യപുത്രൻ ഓരോരുത്തർക്കും അവന
വൻെറ പ്രവർത്തിക്കനുസരിച്ചുള്ള പ്രതിഫലം
നൽകും. 28ഞാൻ നിങ്ങളോടു സത്യമായി പറ
യുന്നു; ഇന്നിവിടെയുള്ള ചിലർ മനുഷ്യപുത്രൻ
തൻെറ രാജ്യവുമായി വീണ്ടും വരുന്നതു കണ്ടി
ട്ടേ മരിക്കൂ.”

## യേശു, മോശെ, ഏലീയാവ്

(മർക്കൊ. 9:2-13; ലൂക്കൊ. 9:28-36)

17 ആറു ദിവസത്തിനു ശേഷം യേശു, പ
ത്രൊസ്, യാക്കോബ്, യാക്കോബിൻെറ
സഹോദരൻ യോഹന്നാൻ എന്നിവരോടു കൂടി
വലിയൊരു മലമുകളിലേക്കു കയറി. അവിടെ
അവർ ഒറ്റയ്ക്കായിരുന്നു. 2ഈ ശിഷ്യന്മാർ നോ
ക്കിനിൽക്കേ യേശുവിനു മാറ്റമുണ്ടായി. അവ
ൻെറ മുഖം സൂര്യനെപ്പോലെ തിളങ്ങി. അവ
ൻെറ വസ്ത്രങ്ങൾ പ്രകാശം പോലെ വെളുത്തു.
3അപ്പോൾ അവിടെ അവനുമായി സംസാരി
ക്കുന്ന രണ്ടുപേരെയും കണ്ടു. അവർ മോശെയും
ഏലീയാവുമായിരുന്നു.
4പത്രൊസ് യേശുവിനോടു പറഞ്ഞു, “കർ
ത്താവേ ഞങ്ങളിവിടെയുണ്ടായതു നന്നായി.
അങ്ങ് ആവശ്യപ്പെടുന്നെങ്കിൽ, ഞാനിവിടെ മൂ
ന്നു കൂടാരങ്ങളുണ്ടാക്കാം. ഒന്നു നിനക്ക്, ഒന്നു
മോശെയ്ക്ക്, ഒന്ന് ഏലീയാവിന്.” 5പത്രൊസ്
സംസാരിക്കവെ ഒരു തിളങ്ങുന്ന മേഘം അവരെ
മൂടി. മേഘത്തിൽനിന്ന് ഒരശരീരി ഉണ്ടായി,
“ഇവനെൻെറ പുത്രൻ ഇവനെ ഞാൻ സ്നേ
ഹിക്കുന്നു. ഇവനിൽ ഞാൻ സന്തുഷ്ടനാണ്.
ഇവനെ അനുസരിക്കുക.” 6ശിഷ്യന്മാരിതു
കേട്ടു. അവർ വളരെ ഭയന്നു. അവർ മുഖമടിച്ചു
താഴെ വീണു. 7എന്നാൽ യേശു വന്ന് അവരെ
സ്പർശിച്ചു. യേശുപറഞ്ഞു, “എഴുന്നേൽക്കൂ,
ഭയപ്പെടേണ്ട.” 8ശിഷ്യന്മാർ തലപൊക്കി നോ
ക്കി. അവർ യേശുവിനെ മാത്രം കണ്ടു. 9അവർ
മലയിറങ്ങുകയായിരുന്നു. യേശു ശിഷ്യന്മാരോ
ടു കല്പിച്ചു, “മലയിൽ നിങ്ങൾ കണ്ടതൊന്നും
ആരോടും പറയരുത്. മനുഷ്യപുത്രൻ ഉയിർ
ത്തെഴുന്നേൽക്കും വരെ കാത്തിരിക്കുക.
അപ്പോൾ നിങ്ങൾ കണ്ടതൊക്കെ പറയാം.” 10ശി
ഷ്യന്മാർ യേശുവിനോടു ചോദിച്ചു, “ക്രിസ്തു
വരുംമുമ്പേ ഏലീയാവു വരുമെന്ന് ശാസ്ത്രി
മാർ പറയാൻ കാരണമെന്താണ്?”
11യേശു മറുപടി പറഞ്ഞു, “ഏലീയാവു വരു
മെന്ന് അവർ പറഞ്ഞത് ശരിയാണ്. ഏലീയാ
വു എല്ലാം നേരെയാക്കുമെന്നതും സത്യമാണ്.
12എന്നാൽ ഞാൻ നിങ്ങളോടു പറയുന്നു, ഏലീ
യാവു വന്നുകഴിഞ്ഞു. എന്നാൽ അവർ അവ
നെ തിരിച്ചറിഞ്ഞില്ല. ആളുകൾ ചെയ്യാവുന്ന
എല്ലാവൃത്തികേടുകളും അവൻെറമേൽ ചെയ്തു
കഴിഞ്ഞു. മനുഷ്യപുത്രനോടും അതു തന്നെ
യാണുചെയ്യുക. അതേ ആളുകൾ തന്നെ മനുഷ്യ
പുത്രനേയും കഷ്ടപ്പെടുത്തും. ”13സ്നാപക
യോഹന്നാൻ തന്നെയാണ് യഥാർത്ഥത്തിൽ ഏ
ലീയാവു എന്നു യേശു അർത്ഥമാക്കുന്നതെന്ന്
ശിഷ്യന്മാർ മനസ്സിലാക്കി.

## ഒരു കുട്ടിയുടെ രോഗം ഭേദമാക്കുന്നു

(മർക്കൊ. 9:14-29; ലൂക്കൊ. 9:37-43)

14യേശുവും ശിഷ്യന്മാരും ആളുകളുടെയടു
ത്തേക്കു മടങ്ങി. ഒരാൾ യേശുവിനു മുമ്പിൽ
വന്നു മുട്ടുകുത്തി. 15അയാൾ പറഞ്ഞു, “കർത്താ
വേ,എൻെറ മകനോടു കരുണകാട്ടേണമേ.
അവൻ അപസ്മാരം കൊണ്ട് വളരെ കഷ്ടപ്പെ
ടുന്നു. അവൻ ഇടയ്ക്കു തീയിലോ വെള്ളത്തി
ലോ വീഴുന്നു. 16ഞാനവനെ നിൻെറ ശിഷ്യന്മാ
രുടെയടുത്തു കൊണ്ടുവന്നെങ്കിലും അവർക്ക്
അവനെ സുഖപ്പെടുത്താനായില്ല.”
17യേശു മറുപടി പറഞ്ഞു, “നിങ്ങൾ അവി
ശ്വാ0സികൾ. നിങ്ങളുടെ ജീവിതരീതി തന്നെ
തെറ്റ്. ഞാൻ എത്രകാലം നിങ്ങളോടൊപ്പം ഉണ്ടാ
വണം? എത്രകാലം ഇങ്ങനെ പൊറുക്കണം?
കുട്ടിയെകൊണ്ടുവരിക.” 18യേശു ആ കുട്ടിയെ
ബാധിച്ച ഭൂതത്തോടു ശക്തമായി കല്പിച്ചു. ഭൂതം
അവനെ വിട്ടിറങ്ങി, കുട്ടിക്കു സുഖമായി. 19പി
ന്നീട് ശിഷ്യന്മാർ തന്നെ യേശുവിനെ സമീപി
ച്ചു. അവർ പറഞ്ഞു, “ഞങ്ങൾ ഭൂതത്തെ ഒഴിപ്പി

ക്കാൻ ശ്രമിച്ചു, എന്നാൽ ഞങ്ങൾക്കതിനായില്ല.
എന്തുകൊണ്ടാണ് ഞങ്ങൾക്കതു സാധിക്കാഞ്ഞ
ത്?” 20യേശു മറുപടി പറഞ്ഞു, “അല്പവിശ്വാ
സികളായതിനാലാണു നിങ്ങൾക്കതു കഴിയാ
ഞ്ഞത്. ഞാൻ നിങ്ങളോടു സത്യമായി പറയ
ട്ടെ, നിങ്ങൾക്കു കടുകുമണിയോളം വിശ്വാസമു
ണ്ടെങ്കിൽ നിങ്ങൾക്ക് ഈ മലയോടു ‘ഇവിടെ
നിന്നുമാറി അവിടെ പോകൂ’ എന്ന് ആജ്ഞാ
പിച്ചാൽ മല മാറുകതന്നെ ചെയ്യും. നിങ്ങൾ
ക്കെല്ലാം സാദ്ധ്യമാകും.”21*

### തൻെറ മരണത്തെപ്പറ്റി യേശു

(മർക്കൊ. 9:30-32; ലൂക്കൊ. 9:43-45)

22പിന്നീട് ശിഷ്യന്മാർ ഗലീലയിൽ ഒത്തു
കൂടി. യേശു അവരോടു പറഞ്ഞു, “മനുഷ്യപു
ത്രൻ ചിലരുടെ കയ്യിലകപ്പെടും. 23അവർ അവ
നെ കൊല്ലും. മൂന്നാം ദിവസം അവൻ മരണ
ത്തിൽനിന്നും ഉയിർത്തെഴുന്നേൽക്കും.” യേശു
കൊല്ലപ്പെടുമെന്ന് കേട്ടപ്പോൾ ശിഷ്യന്മാർക്കു
വളരെ ദു:ഖമായി.

### നികുതി കൊടുക്കുന്നതിനെപ്പറ്റി യേശു

24യേശുവും ശിഷ്യന്മാരും കഫർന്നഹൂമിലേ
ക്കു പോയി. അവിടെ ചിലർ പത്രൊസിനെ
സമീപിച്ചു. രണ്ടു ദ്രഹ്മകരം പിരിക്കുന്നവരാ
യിരുന്നു അവർ. അവർ ചോദിച്ചു, “നിങ്ങളുടെ
ഗുരു രണ്ടു ദ്രഹ്മനികുതി കൊടുത്തോ?” 25പ
ത്രൊസ് പറഞ്ഞു, “ഉവ്വ്, അവനതു ചെയ്യുന്നു.”
പത്രൊസ് യേശു തങ്ങിയിരുന്ന വീട്ടിലേക്കു
കയറി. അയാൾ സംസാരിക്കുന്നതിനു മുമ്പ്
തന്നെ യേശു പറഞ്ഞു, “ഭൂമിയിലെ രാജാക്കന്മാ
ർക്ക് ആളുകളിൽനിന്നും പലവിധത്തിലുള്ള
നികുതികളും കിട്ടും. എന്നാൽ നികുതി അട
യ്ക്കുന്ന ജനങ്ങൾ ആരാണ്? അവർ അവൻെറ
സ്വന്തം ആളുകളാണോ? അല്ല അന്യരോ? നീ
യെന്തു കരുതുന്നു?”
26പത്രൊസ് പറഞ്ഞു, “മറ്റുള്ളവർ നികുതിയ
ടയ്ക്കുന്നു.”
യേശു പറഞ്ഞു, “അതുകൊണ്ട് രാജാവിൻെറ
യാളുകൾക്ക് നികുതി കൊടുക്കേണ്ടതില്ല.” 27എ
ന്നാൽ ഈ നികുതി പിരിവുകാരെ നമ്മൾ
കോപാകുലരാക്കേണ്ട. അതിനാൽ ഇങ്ങനെ
നികുതി കൊടുക്കുക. കടലിൽ പോയി മീൻ
പിടിക്കുക. ആദ്യത്തെ മീനിനെ പിടിച്ചാലുടൻ
അതിൻെറ വായ്തുറക്കുക. അതിൻെറ വായിൽ
ഒരു നാണയം കാണാം. അതെടുത്തു നികുതി
പിരിവുകാർക്കു കൊടുക്കുക. അവർ എനിക്കും
നിങ്ങൾക്കും വേണ്ടി നികുതിയടയ്ക്കും.”

### ആരാണ് ശ്രേഷ്ഠൻ

(മർക്കൊ. 9:33-37; ലൂക്കൊ. 9:46-48)

18 ആ സമയം ശിഷ്യന്മാർ യേശുവിനെ സ
മീപിച്ചു. അവർ ചോദിച്ചു, “സ്വർഗ്ഗരാ
ജ്യത്തിൽ ആരാണ് ഏറ്റവും ശ്രേഷ്ഠൻ?”
2യേശു ഒരു കൊച്ചുകുട്ടിയെ തൻെറയടുത്തേ
ക്കു വിളിച്ചു. കുട്ടിയെ അവൻ ശിഷ്യന്മാരുടെ
മുമ്പിൽ നിർത്തി. 3എന്നിട്ട് യേശു പറഞ്ഞു,
“ഞാൻ നിങ്ങളോടു സത്യമായി പറയട്ടെ. നി
ങ്ങൾ മാനസാന്തരപ്പെട്ട് കുഞ്ഞുങ്ങളെപ്പോലെ
യാകണം, അല്ലെങ്കിൽ നിങ്ങളൊരിക്കലും സ്വർ
ഗ്ഗരാജ്യത്തിൽ പ്രവേശിക്കില്ല. 4ഈ കുഞ്ഞിനെ

**വാക്യം 21** ചില ഗ്രീക്കു കൈയെഴുത്തു പതിപ്പുകളിൽ ഉപവാസത്താലും പ്രാർത്ഥനയാലും അല്ലാതെ ഇപ്രകാരമുള്ള ആത്മാവ് വിട്ടുപോകുകയില്ലെന്ന് കാണുന്നു.

പ്പോലെ സ്വയം വിനീതനാകുന്ന ഒരുവനായി
രിക്കും സ്വർഗ്ഗരാജ്യത്തിൽ ശ്രേഷ്ഠനായി കരു
തപ്പെടുക.
5“എൻെറ നാമത്തിൽ ഒരാൾ ഇതുപോലൊരു
കുട്ടിയെ സ്വീകരിച്ചാൽ അയാൾ എന്നെയാവും
സ്വീകരിക്കുക.

### പാപത്തിൻെറ പരിണിത ഫലത്തെക്കുറിച്ച് യേശു

(മർക്കൊ. 9:42-48; ലൂക്കൊ. 17:1-2)

6“ഇവരിൽ എന്നിൽ വിശ്വസിക്കുന്ന ഒരു കൊ
ച്ചുകുട്ടിയെക്കൊണ്ട് മറ്റാരെങ്കിലും പാപം ചെ
യ്യിച്ചാൽ അയാൾക്ക് വളരെ കഷ്ടം. അയാൾ
സ്വന്തം കഴുത്തിൽ ഒരു തിരിക്കല്ലു കെട്ടിത്തൂക്കി
അഗാധമായ കടലിൽ മുങ്ങിത്താഴുന്നതാവും
ഭേദം. 7അവരെ പാപികളാക്കുന്ന സംഗതികളെ
ക്കുറിച്ചോർക്കുമ്പോൾ ഈ ലോകവാസികളോട്
എനിക്കു കരുണ തോന്നുന്നു. അവ സംഭവിക്ക
ണം.എന്നാൽ അതാരിൽനിന്നു സംഭവിക്കുന്നു
വോ അവനു ദുർഗതി വരും. 8നിങ്ങളുടെ കയ്യോ
കാലോ നിങ്ങളെ പാപം ചെയ്യിക്കുന്നുവെങ്കിൽ
അതു മുറിച്ചുകളയുക. നിങ്ങൾ അംഗഭംഗം ഏർ
പ്പെട്ടവനും വികലാംഗനും ആയിരുന്നാൽ പോ
ലും നിത്യജീവൻ കിട്ടുക എന്നത് എപ്പോഴും
മെച്ചപ്പെട്ടതു തന്നെ. രണ്ടു കൈകാലുകളുമു
ണ്ടായിരിക്കെ നരകത്തിലെറിയപ്പെടുന്നതിലും
ഭേദം അതുതന്നെയാണ്. 9പാപം ചെയ്യാൻ നി
ങ്ങളുടെ കണ്ണു പ്രേരകമായാൽ അതെടുത്തു
കളയുക. ഒരു കണ്ണുമായി നിത്യജീവൻ കിട്ടുന്ന
തുതന്നെയാണ് നല്ലത്. രണ്ടു കണ്ണുകളോടെയും
നരകത്തിലെറിയപ്പെടുന്നതിലും നല്ലത് അതാ
ണ്.

### നഷ്ടപ്പെട്ട ആടിൻെറ കഥ

(ലൂക്കൊ. 15:3-7)

10“സൂക്ഷിച്ചിരിക്കുക. കൊച്ചുകുട്ടികൾ അപ്ര
ധാനരെന്നു കരുതരുത്. കുഞ്ഞുങ്ങൾക്ക് സ്വർഗ്ഗ
ത്തിൽ ദൂതന്മാരുണ്ട്. ആ ദൂതന്മാരാകട്ടെ എപ്പോ
ഴും സ്വർഗ്ഗസ്ഥനായ എൻെറ പിതാവിൻെറ
കൂടെയുമാണ്. 11*
12“ഒരാളുടെ നൂറ് ആടുകളിലൊന്ന് നഷ്ടമാ
യി എന്നിരിക്കട്ടെ. അപ്പോൾ അയാൾ മറ്റു
തൊണ്ണൂറ്റൊമ്പതിനെയും മലയിൽ ഉപേക്ഷി
ക്കും. എന്നിട്ട് നഷ്ടപ്പെട്ട ആടിനെ അന്വേഷി
ച്ചു പോകും. ശരിയല്ലേ? 13നഷ്ടപ്പെട്ട ആടിനെ
കണ്ടെത്തിയാൽ ഈ ആടിനെച്ചൊല്ലി നഷ്ട
പ്പെടാത്ത തൊണ്ണൂറ്റൊമ്പതാടുകളെ കാണുന്ന
തിലുമധികം അയാൾ സന്തോഷിക്കും. ഞാൻ
നിങ്ങളോടു സത്യമായി പറയട്ടെ. 14അതേപോ
ലെ, സ്വർഗ്ഗസ്ഥനായപിതാവും തൻെറ കുഞ്ഞു
ങ്ങളിൽ ഒന്നുപോലും നഷ്ടപ്പെടരുതെന്നാഗ്ര
ഹിക്കുന്നു.

### ഒരാൾ തെറ്റു ചെയ്യുമ്പോൾ

(ലൂക്കൊ. 17:3)

15“നിങ്ങളുടെ സഹോദരനോ സഹോദരി
യോ തെറ്റു ചെയ്താൽ ആ വ്യക്തിയുടെ അടു
ത്തു പോയി അയാൾ ചെയ്തതെറ്റ് എന്താണെ
ന്നുപറയുക. അപ്പോൾ മറ്റാരുടേയും സാന്നിദ്ധ്യ
മരുത്. അയാളതു ശ്രദ്ധിക്കുന്നുവെങ്കിൽ നിങ്ങൾ
അയാളെ നിങ്ങളുടെ സഹോദരനാകാൻ സ

**വാക്യം 11** ചില ഗ്രീക്കുപതിപ്പുകളിൽ പതിനൊന്നാം വാക്യത്തിൽ ഇത്രയും കൂടിയുണ്ട്. “നഷ്ടപ്പെട്ടവരെ രക്ഷിക്കാൻ മനുഷ്യപുത്രൻ വന്നിരിക്കുന്നു.”

ഹായിക്കുകയാണ്. 16എന്നാലയാൾ അത് കേൾ
ക്കാൻ വിസമ്മതിച്ചാൽ ഒന്നോ രണ്ടോ ആളുക
ളെയുംകൂട്ടി അയാളെ വീണ്ടും കാണുക. അങ്ങ
നെ സംഭവിച്ചതെല്ലാം സാക്ഷ്യപ്പെടുത്താമ
ല്ലൊ. 17എന്നിട്ടും അയാൾക്കു സമ്മതമല്ലെങ്കിൽ
വിവരം സഭയോടു പറയുക. സഭ പറയുന്നതും
കേൾക്കാൻ വിസമ്മതിച്ചാൽ അവനെ ദൈവ
വിശ്വാസി അല്ലാത്തവനെന്നപോലെ കണക്കാ
ക്കുക. ഒരു ചുങ്കപ്പിരിവുകാരനായി അയാളെ
കരുതുക.

18“ഞാൻ നിങ്ങളോടു സത്യമായി പറയട്ടെ.
നിങ്ങൾ ന്യായവിധി, ഇവിടെ ഭൂമിയിൽ വെച്ച്
വിളംബരപ്പെടുത്തുമ്പോൾ അതുതന്നെ ദൈവ
ത്തിന്റെ ന്യായവിധിയും ആകും. നിങ്ങൾ
ക്ഷമിക്കുമ്പോൾ അതു ദൈവം ക്ഷമിക്കുന്നതു
തന്നെ.

19“ഭൂമിയിൽ നിങ്ങളിൽ രണ്ടുപേർ ഒരു കാര്യ
ത്തിൽ യോജിപ്പിലായാൽ അതിനായി പ്രാർ
ത്ഥിക്കുക. നിങ്ങളാവശ്യപ്പെട്ടത് സ്വർഗ്ഗസ്ഥനാ
യ എന്റെ പിതാവു അനുവദിച്ചുതരും. 20ഇതു
സത്യമാണ്. കാരണം, എന്നിൽ വിശ്വസിക്കുന്ന
രണ്ടോമൂന്നോ പേർ ഒരുമിച്ചു കൂടിയാൽ ഞാ
നും അവരുടെ നടുവിൽ ഉണ്ട്.”

## ക്ഷമയെപ്പറ്റിയുള്ള കഥ

21പത്രൊസ് യേശുവിന്റെയടുത്തെത്തി ചോ
ദിച്ചു, “കർത്താവേ, എന്റെ സഹോദരൻ തുടർ
ച്ചയായി എന്നോടു തെറ്റുചെയ്താൽ എത്ര ത
വണയാണ് ഞാനവനോടു ക്ഷമിക്കേണ്ടത്?
ഏഴു തവണയെങ്കിലും ക്ഷമിക്കാൻ എനിക്കാ
വുമോ?”

22യേശു മറുപടി പറഞ്ഞു, “ഞാൻ നിന്നോടു
പറയുന്നു, ഏഴിൽകൂടുതൽ തവണ നീ അവ
നോടു ക്ഷമിക്കണം. ഏഴ് എഴുപത് പ്രാവശ്യം
അവൻ തെറ്റു ചെയ്താലും നീ ക്ഷമിക്കണം.

23“അതിനാൽ ഉദ്യോഗസ്ഥൻ തനിക്കു കട
പ്പെട്ട തുക തിരിച്ചുവാങ്ങാൻ തീരുമാനിച്ച രാജാ
വിനോടു സ്വർഗ്ഗരാജ്യത്തെ ഉപമിക്കാം. 24രാജാ
വ് കണക്കു തീർത്തു തുടങ്ങി. ഒരാൾ ആയിരക്ക
ണക്കിനു വെള്ളിനാണയങ്ങൾ കടപ്പെട്ടിരുന്നു.
25രാജാവിന് പണം തിരിച്ചു കൊടുക്കാനുള്ള
വഴി അയാൾക്കുണ്ടായിരുന്നില്ല.

“അപ്പോൾ അയാളുടെ ഭാര്യയും കുഞ്ഞുങ്ങ
ളുമടക്കം അയാൾക്കു സ്വന്തമായുള്ളതും അയാ
ളെത്തന്നെയും വിൽക്കാൻ രാജാവ് ഉത്തരവിട്ടു.
ആ പണം കടം വീട്ടാൻ ഉപയോഗിക്കാമല്ലോ.

26“പക്ഷേ ഉദ്യോഗസ്ഥൻ രജാവിന്റെ കാൽ
ക്കൽ വീണു യാചിച്ചു, ‘എന്നോടു കാരുണ്യം
തോന്നേണമേ; ഞാൻ എന്റെ കടം മുഴുവനും
വീട്ടാം.’ 27യജമാനന്നു അയാളോടു കരുണ തോ
ന്നി. അതിനാൽ ആ ദാസന്റെ യജമാനൻ അ
യാളുടെ കടം റദ്ദാക്കി.

28“പിന്നീട് ആ ഉദ്യോഗസ്ഥൻ പുറത്തേക്കു
പോകുമ്പോൾ അയാളോടു നൂറു വെള്ളിനാണ
യങ്ങൾ കടംവാങ്ങിയ മറ്റൊരു ഉദ്യോഗസ്ഥനെ
കണ്ടു. അയാൾ തന്റെ സഹപ്രവർത്തകന്റെ
കഴുത്തിനു പിടിച്ചു ആക്രോശിച്ചു, ‘നിന്റെ
കടം വീട്ടുക.’ 29“രണ്ടാമത്തെ ഉദ്യോഗസ്ഥൻ
സഹപ്രവർത്തകന്റെ കാൽക്കൽ വീണു യാചി
ച്ചു, ‘എന്നോടു കരുണ കാട്ടൂ. ഞാനതെല്ലാം
തിരികെ തരാം.’

30“പക്ഷേ അയാൾ അതൊന്നും സമ്മതിച്ചില്ല.
അയാൾ ന്യായാധിപനെ സമീപിച്ച് തനിക്കു
കടപ്പെട്ടവനെ തടവിലാക്കി. കടം വാങ്ങിയതു
തിരിച്ചടയ്ക്കും വരെ തടവിലിട്ടു. 31മറ്റെല്ലാ
സഹഉദ്യോഗസ്ഥന്മാരും ഇതുകണ്ട് ദുഃഖിച്ചു. അ
വർ സംഭവിച്ചതെല്ലാം തങ്ങളുടെ യജമാനനോ
ടു പോയി പറഞ്ഞു.

32“അപ്പോൾ യജമാനൻ ദാസനെ വിളിച്ചു
പറഞ്ഞു, ‘ദുഷ്ടനായ ദാസനേ, നീ എനിക്ക്
വളരെപണം കടപ്പെട്ടിട്ടുണ്ട്. പക്ഷേ നീ യാചി
ച്ചപ്പോൾ ഞാൻ നിന്നോടു കരുണകാട്ടി. നി
ന്റെ കടം റദ്ദു ചെയ്തു. 33എന്നാൽ അതേ
പോലെ നീ നിന്റെ സഹോദരനോടും കാരു
ണ്യം കാട്ടണമായിരുന്നു. ഞാൻ നിന്നോടു കാട്ടി
യ അതേ കരുണ നീ അവനോടും കാട്ടണമായി
രുന്നു.’ 34അവന്റെ യജമാനൻ വളരെകോപിച്ചു.
അയാൾ ഭൃത്യനെ തന്റെ കടം മുഴുവൻ വീട്ടും
വരെ തടവിലിട്ടു ശിക്ഷിച്ചു.

35“സ്വർഗ്ഗസ്ഥനായ എന്റെ പിതാവു ചെയ്യു
മ്പോലെതന്നെയാണ് രാജാവ് ചെയ്തത്. നി
ങ്ങൾ നിങ്ങളുടെ സഹോദരീ സഹോദരന്മാരോ
ട് ഹൃദയംഗമായി ക്ഷമിക്കുക. അല്ലെങ്കിൽ സ്വർ
ഗ്ഗസ്ഥനായ എന്റെ പിതാവ് നിങ്ങളോടും ക്ഷ
മിക്കില്ല.”

## വിവാഹമോചനത്തെപ്പറ്റി

(മർക്കൊ. 10:1-12)

19 ഇതെല്ലാം പറഞ്ഞതിനു ശേഷം യേശു
ഗലീല വിട്ടുപോയി. യോർദ്ദാൻനദിയു
ടെ മറുകരയിലുള്ള യെഹൂദ്യപ്രദേശത്തേക്കാ
ണവൻ പോയത്. 2അനേകംപേർ യേശുവിനെ
പിന്തുടർന്നു. യേശു അവിടെയുണ്ടായിരുന്ന
രോഗികളെ സുഖപ്പെടുത്തി.

3ഏതാനും പരീശന്മാർ യേശുവിനെ സമീപി
ച്ചു. യേശു തെറ്റായെന്തെങ്കിലും പറയുന്നുണ്ടോ
എന്നു കണ്ടുപിടിക്കാൻ അവർ ശ്രമിച്ചു. അവർ
യേശുവിനോടു ചോദിച്ചു, “ഒരാൾക്ക് അയാളു
ന്നയിക്കുന്ന ഏതെങ്കിലും കാരണത്തിന്റെ അ
ടിസ്ഥാനത്തിൽ തന്റെ ഭാര്യയെ ഉപേക്ഷിക്കാ
നാകുമോ?”

4യേശു മറുപടി പറഞ്ഞു, “തീർച്ചയായും
തിരുവെഴുത്തുകളിൽ നിങ്ങൾ ഇങ്ങനെ വായി
ച്ചിട്ടുണ്ടാവണം: ‘കാലാരംഭത്തിൽ ദൈവം ആളു
കളെ ആണും പെണ്ണുമാക്കി.’* 5ദൈവം പറഞ്ഞു
‘അതുകൊണ്ട് ഒരുവൻ ഭാര്യയോടു ചേരുമ്പോൾ
അപ്പനമ്മമാരെ വെടിയും. അവർ ഇരുവരും ഒ
ന്നായിത്തീരും’* 6അതിനാലവർ രണ്ടല്ല, ഒന്നാ
ണ്. ദൈവമാണവരെ ഒന്നായിക്കൂട്ടിച്ചേർത്തത്.
അതിനാൽ അവരെ വേർപെടുത്തരുത്.”

7പരീശന്മാർ ചോദിച്ചു, “പിന്നെന്താണ് ഒരാ
ൾക്കു വിവാഹമോചനപത്രം ഭാര്യയ്ക്കു കൊടു
ത്ത് വിവാഹം വേർപെടുത്താൻ മോശെയുടെ
കല്പന അനുവദിക്കുന്നത്?”

8യേശു പറഞ്ഞു, “നിങ്ങൾ ദൈവവചനം
സ്വീകരിക്കാത്തതു കൊണ്ടാണ് മൊശെ നിങ്ങ
ളുടെ ഭാര്യമാരെ ഉപേക്ഷിക്കാൻ അനുവദിച്ചത്.
പക്ഷേ ആരംഭത്തിൽ അങ്ങനെയായിരുന്നില്ല.
9ഞാൻ നിങ്ങളോടു പറയുന്നു, ഭാര്യയെ ഉപേ
ക്ഷിച്ച് മറ്റൊരു വളെ വിവാഹം കഴിക്കുന്നവൻ
വ്യഭിചരിക്കുകയാണ്. വിവാഹമോചനം നേടാ
നും വീണ്ടും വിവാഹം കഴിക്കുന്നതിനും ഒരു
വനെ അനുവദിക്കുന്ന ഏകകാരണം, തന്റെ
ഭാര്യയ്ക്ക് മറ്റുള്ളവരുമായി ലൈംഗികബന്ധങ്ങ
ളുണ്ടെന്ന് തെളിയുമ്പോഴാണ്.”

---

**‘കാലാരംഭത്തിൽ ... പെണ്ണുമാക്കി’** ഉദ്ധരണി ഉല്പ. 1:27; 5:2.

**‘അതുകൊണ്ട് ...ഒന്നായിത്തീരും’** ഉദ്ധരണി ഉല്പ. 2:24.

10ശിഷ്യന്മാർ യേശുവിനോടു പറഞ്ഞു, “അ
തുമാത്രമാണ് വിവാഹമോചനത്തിനു കാരണ
മായുള്ളതെങ്കിൽ വിവാഹം കഴിക്കാതെയിരി
ക്കുകയാണു നല്ലത്.”
11യേശു പറഞ്ഞു, “വിവാഹത്തെ സംബന്ധി
ക്കുന്ന ഈ സത്യം എല്ലാവർക്കും മനസ്സിലാക്കാ
നുള്ള കഴിവില്ല. എന്നാൽ ദൈവം ചിലരെ
അതിനനുഗ്രഹിച്ചിട്ടുണ്ട്. 12ചിലർ വിവാഹം
കഴിക്കാതിരിക്കാൻ പല കാരണങ്ങളുണ്ട്. ചി
ലർ ഷണ്ഡന്മാരായി പിറക്കുന്നു. ചിലർ പിന്നീ
ട് ഷണ്ഡന്മാരാക്കപ്പെട്ടവരാണ്. ചിലരാകട്ടെ
സ്വർഗ്ഗരാജ്യത്തിനുവേണ്ടി സ്വയം ഷണ്ഡത്വം
വരിക്കുന്നു. പക്ഷേ വിവാഹം കഴിക്കുന്നവൻ
വിവാഹത്തെ സംബന്ധിച്ച വചനം സ്വീകരി
ക്കണം.”

### യേശു കുട്ടികളെ സ്വാഗതം ചെയ്യുന്നു

(മർക്കൊ. 10:13-16; ലൂക്കൊ. 18:15-17)

13അപ്പോൾ ആളുകൾ തങ്ങളുടെ കുട്ടികളു
മായെത്തി. യേശു അവരുടെമേൽ കൈവെച്ച്
അവർക്കുവേണ്ടി പ്രാർത്ഥിക്കണമായിരുന്നു. ശി
ഷ്യന്മാർ ഇതു കണ്ടപ്പോൾ അവർ ആളുകളെ
അതിൽനിന്നും തടഞ്ഞു. 14എന്നാൽ യേശു പറ
ഞ്ഞു,“കുട്ടികൾ എന്റെ അടുക്കൽ വരട്ടെ. അവ
രെ തടയരുത്. കാരണം ദൈവരാജ്യം ഈ കുട്ടിക
ളെപ്പോലെയുള്ളവരുടേതാണ്.” 15യേശു അവ
ന്റെകൈ അവരുടെമേൽ വച്ചതിനുശേഷം അ
വൻ ആ സ്ഥലം വിട്ടുപോയി.

### പിന്തുടരാൻ ധനികൻ വിസമ്മതിക്കുന്നു

(മർക്കൊ. 10:17-31; ലൂക്കൊ. 18:18-30)

16ഒരാൾ യേശുവിനെ സമീപിച്ച് ചോദിച്ചു,
“ഗുരോ, നിത്യജീവൻ ലഭിക്കാൻ ഞാനെന്തു
നന്മയാണു ചെയ്യേണ്ടത്?”
17യേശു മറുപടി പറഞ്ഞു, “നന്മയെപ്പറ്റി
നീയെന്തിനാണെന്നോടു ചോദിക്കുന്നത്?
ദൈവം മാത്രമാണ് നല്ലവനായുള്ളത്. നിനക്കു
നിത്യജീവൻ വേണമെങ്കിൽ കല്പനകളനുസ
രിക്കുക.”
18അയാൾ ചോദിച്ചു, “ഏതു കല്പനകൾ?”
യേശു പറഞ്ഞു, “കൊല്ലരുത്, വ്യഭിചരിക്കരു
ത്, മോഷ്ടിക്കരുത്, മറ്റുള്ളവരെപ്പറ്റി കള്ളം പറ
യരുത്,19അപ്പനമ്മമാരെ ആദരിക്കണം,* നിങ്ങ
ളെ സ്വയം സ്നേഹിക്കുമ്പോലെ മറ്റുള്ളവരെ
യും സ്നേഹിക്കുക.”
20ആ യുവാവ് ചോദിച്ചു, “ഞാനിതെല്ലാം
അനുസരിച്ചു. എന്താണ് ഇനിയും എനിക്കുള്ള
കുറവ്?”
21യേശു മറുപടിപറഞ്ഞു, “പരിപൂർണ്ണനാക
ണമെന്നുണ്ടെങ്കിൽ പോയി നിനക്കുള്ളതെല്ലാം
വിൽക്കുക. ആ പണം പാവങ്ങൾക്കു കൊടു
ക്കുക. അങ്ങനെ ചെയ്താൽ സ്വർഗ്ഗത്തിൽ നിന
ക്കൊരു വലിയ നിധിയുണ്ടാകും. എന്നിട്ട് ഇവി
ടെവന്ന് എന്നെ പിന്തുടരുക!”
22ഇതുകേട്ട് അയാൾ ദു:ഖിച്ചു. വളരെ ധനിക
നായിരുന്ന അയാൾ യേശുവിനെ വിട്ടുപോയി.
23അപ്പോൾ യേശു അവന്റെ ശിഷ്യന്മാരോടു
പറഞ്ഞു, “ഞാൻ നിങ്ങളോടു സത്യം പറയട്ടെ.
ധനികന് സ്വർഗ്ഗരാജ്യത്തു പ്രവേശിക്കുക വിഷ
മമാണ്. 24അതെ, ഞാൻ നിങ്ങളോടു പറയുന്നു,
ധനികൻ ദൈവരാജ്യത്തിൽ പ്രവേശിക്കുന്നതി
ലും എളുപ്പമായി ഒട്ടകത്തിനു സൂചിക്കുഴയി
ലൂടെ കടക്കാം.”
25അതുകേട്ട് ശിഷ്യന്മാർ വളരെ അത്ഭുതപ്പെ
ട്ടു. അവർ ചോദിച്ചു, “അപ്പോൾ ആരാകും
രക്ഷിക്കപ്പെടുക?”
26യേശു ശിഷ്യന്മാരെ നോക്കിപ്പറഞ്ഞു, “മനു
ഷ്യർക്ക് അസാദ്ധ്യമായതാണത്. എന്നാൽ ദൈ
വത്തിന് എല്ലാം സാദ്ധ്യമാണ്.”
27പത്രൊസ് യേശുവിനോടു ചോദിച്ചു, “ഞ
ങ്ങൾ എല്ലാമുപേക്ഷിച്ച് നിന്നെ അനുഗമിച്ചു,
ഞങ്ങൾക്കെന്തു കിട്ടും?”
28യേശു ശിഷ്യന്മാരോടു പറഞ്ഞു, “ഞാൻ
നിങ്ങളോടു സത്യമായിപറയുന്നു, പുതിയ
ലോകം സൃഷ്ടിക്കപ്പെടുമ്പോൾ മനുഷ്യപുത്രൻ
അവന്റെ മഹൽസിംഹാസനത്തിലിരിക്കും.
“എന്നെ അനുഗമിച്ച നിങ്ങളും ഓരോ സിം
ഹാസനങ്ങളിലിരിക്കും. പന്ത്രണ്ടു സിംഹാസ
നങ്ങളിലിരുന്ന് നിങ്ങൾ യിസ്രായേലിന്റെ പ
ന്ത്രണ്ട് വംശങ്ങളെയും വിധിക്കും. 29എന്നെ പി
ന്തുടരാൻ വീട്, സഹോദരീസഹോദരന്മാർ,
അപ്പനമ്മമാർ, കുട്ടികൾ, വയലുകൾ എന്നിവ
ഉപേക്ഷിച്ചവർക്ക് അതിലും അധികം മടങ്ങു
ലഭിക്കും. അയാൾക്കു നിത്യജീവൻ കിട്ടും. 30ഇ
പ്പോഴത്തെ ജീവിതത്തിൽ ഉന്നതസ്ഥാനത്തുള്ള
വർ താഴ്ന്നസ്ഥാനത്താകും. താഴ്ന്നിരിക്കുന്നവ
ൻ ഇനിയും ഉയർത്തപ്പെടും.

### കൃഷിപ്പണിക്കാരുടെ കഥ

20 “ഒരു ഭൂവുടമയോട് സ്വർഗ്ഗരാജ്യത്തെ ഉപ
മിക്കാം. അയാൾ അവിടെ മുന്തിരികൃഷി
നടത്തി. ഒരു പ്രഭാതത്തിൽ അയാൾ അവിടെ
ചിലരെ ജോലിക്കായി അന്വേഷിച്ചുപോയി.
2ആ ദിവസത്തെ ജോലിക്കയാൾ ഒരു വെള്ളി
നാണയം കൊടുക്കാൻ സമ്മതിച്ചു. അയാൾ
വേലക്കാരെ തോട്ടത്തിലേക്കയച്ചു.
3“ഏകദേശം ഒമ്പതുമണിക്ക് അയാൾ ചന്തയി
ലെത്തിയപ്പോൾ അവിടെ ചിലർ വെറുതെ
നിൽക്കുന്നതുകണ്ടു. അതിനാൽ അവൻ അവ
രോടു പറഞ്ഞു, 4‘നിങ്ങൾ പോയി എന്റെ
തോട്ടത്തിൽ പണി ചെയ്താൽ തക്ക കൂലി
ഞാൻ തരാം.’ 5“അതിനാൽ അവർ പോയി
ജോലി ചെയ്തു. പന്ത്രണ്ടു മണിയോടെയും
മൂന്നു മണിയോടെയും അയാൾ വീണ്ടും പുറ
ത്തേക്കുപോയി. അപ്പോഴൊക്കെ അയാൾ കുറേ
പ്പേരെവീതം വേലയ്ക്കു നിയമിച്ചു. 6അഞ്ചു
മണിയോടടുത്തപ്പോൾ അയാൾവീണ്ടും ചന്ത
യിലേക്കു പോയി. വേറെചിലർ അവിടെ നിൽ
ക്കുന്നതു കണ്ടപ്പോൾ അയാൾ അവരോടു ചോ
ദിച്ചു. ‘എന്താണു നിങ്ങളിവിടെ ദിവസം മുഴു
വനും വെറുതെ നിൽക്കുന്നത്?’
7“അവർ അവനോടു മറുപടിയായി പറ
ഞ്ഞു, ‘ആരും ഞങ്ങൾക്കൊരു ജോലിയും തരു
ന്നില്ല.’ “അയാൾ അവരോടുപറഞ്ഞു, ‘എങ്കിൽ
നി ങ്ങൾ പോയി എന്റെ തോട്ടത്തിൽ പണി
ചെയ്യുക.’ 8വൈകുന്നേരം തോട്ടമുടമ തന്റെ
കാര്യസ്ഥനെ വിളിച്ചുപറഞ്ഞു, ‘പണിക്കാരെ
മുഴുവൻ വിളിച്ച് കൂലി നൽകുക. അവസാനം
ഞാൻ വിളിച്ചയാൾ മുതൽ കൂലി കൊടുക്കൂ.
ആദ്യത്തെയാളുകൾക്ക് അവസാനവും.’
9“അഞ്ചുമണിക്ക് പണിക്കു ചെന്നവർ ആദ്യ
മെത്തി. ഒരോരുത്തർക്കും ഓരോ വെള്ളിനാണ
യം വീതം കിട്ടി. 10പിന്നീട് ആദ്യം വന്നവരെ
ത്തി. തങ്ങൾക്കു മറ്റുള്ളവരെക്കാൾ കൂടുതൽ കി
ട്ടുമെന്നവർ കരുതി. പക്ഷേ അവർക്കും ഒരു
നാണയം വീതമേ കിട്ടിയുള്ളു. 11നാണയം കിട്ടി
യപ്പോൾ അവർ തോട്ടമുടമയോടു പരാതി

---

**“കൊല്ലരുത് ... ആദരിക്കണം”** ഉദ്ധരണി പുറ. 20:12-16.

പ്പെട്ടു. 12അവർ പറഞ്ഞു, 'ഇവർ അവസാനം
വന്നതുകാരണം ഒരു മണിക്കൂറേ ജോലി ചെ
യ്തുള്ളൂ. പക്ഷേ അങ്ങ് അവർക്കും ഞങ്ങൾക്കു
തന്ന അതേ കൂലിയാണു കൊടുത്തത്. പൊള്ളു
ന്ന വെയിലിലും ഞങ്ങൾ കഠിനാദ്ധ്വാനം
ചെയ്തു.'
13"പക്ഷേ തോട്ടമുടമ വേലക്കാരിലൊരുവ
നോടു പറഞ്ഞു, 'സുഹൃത്തേ, ഞാൻ നിങ്ങളോ
ടുന്യായമായാണു പെരുമാറിയത്. ഒരു വെള്ളി
നാണയത്തിനു പണിയാമെന്നല്ലേ നിങ്ങൾ
സമ്മതിച്ചത്? 14അതിനാൽ നിൻെറ കൂലിയും
വാങ്ങിപ്പോകുക. അവസാനം വന്നവനും നിന
ക്കും ഒരേകൂലി നൽകാനാണു ഞാനാഗ്രഹിക്കു
ന്നത്. 15എൻെറ സ്വന്തം പണം എന്തുചെയ്യണ
മെന്നു ഞാൻ തീരുമാനിക്കും. ഞാനവരോടു
നല്ലതുചെയ്തതിൽ നിനക്കു അസൂയ തോന്നു
ന്നുണ്ടോ?' 16അതിനാൽ അവസാനക്കാരന് ആ
ദ്യസ്ഥാനം കിട്ടും. ആദ്യസ്ഥാനക്കാരന് അവ
സാനസ്ഥാനവും."

### യേശു സ്വന്തം മരണത്തെപ്പറ്റി പറയുന്നു

(മർക്കൊ. 10:32-34; ലൂക്കൊ. 18:31-34)

17യേശു യെരൂശലേമിലേക്കു പോകുകയായി
രുന്നു. പന്ത്രണ്ട് അപ്പൊസ്തലന്മാരും അവനോ
ടൊപ്പമുണ്ടായിരുന്നു. നടന്നു പോകവേ യേശു
ശിഷ്യന്മാരെ അടുത്തുവിളിച്ച് അവരോടു സ്വ
കാര്യമായി സംസാരിച്ചു. യേശു അവരോടു
പറഞ്ഞു, 18"നമ്മൾ യെരൂശലേമിലേക്കു പോകു
കയാണ്. മനുഷ്യപുത്രൻ മഹാപുരോഹിതരുടെ
യും ശാസ്ത്രിമാരുടെയും കൈകളിൽ ഏല്പിക്ക
പ്പെടും. മനുഷ്യപുത്രനെ കൊല്ലണമെന്നവർ
പറയും. 19അവർ മനുഷ്യപുത്രനെ ജാതികൾക്കു
നൽകും. അവർ അവനെ പരിഹസിക്കുകയും
ചാട്ടകൊണ്ടടിക്കുകയും ക്രൂശിക്കുകയും ചെ
യ്യും. പക്ഷേ മരണത്തിൻെറ മൂന്നാം ദിവസം
അവൻ ഉയിർത്തെഴുന്നേൽക്കും."

### ഒരു അമ്മ ആനുകൂല്യം അഭ്യർത്ഥിക്കുന്നു

(മർക്കൊ. 10:35-45)

20അപ്പോൾ സെബെദിയുടെ ഭാര്യ തൻെറ
മക്കളോടൊപ്പം യേശുവിനെ സമീപിച്ചു. ആ
അമ്മ അവനുമുമ്പിൽ മുട്ടുകുത്തി ചില ആനുകൂ
ല്യങ്ങൾ ചോദിച്ചു.
21യേശു ചോദിച്ചു, "നിനക്കെന്താണുവേണ്ട
ത്?" അവൾ പറഞ്ഞു," എൻെറ ഒരുമകനെ
നിൻെറ രാജ്യത്ത് നിൻെറ വലതുവശത്തും മറ്റേ
മകനെ ഇടതുവശത്തും ഇരുത്താമെന്ന് വാക്കു
തരിക."
22യേശു അവളുടെ പുത്രന്മാരോടു ചോദി
ച്ചു, "എന്താണു ചോദിക്കുന്നതെന്നു നിങ്ങളറി
യുന്നില്ല. എനിക്കുണ്ടാകുന്ന എല്ലാ കഷ്ടങ്ങളും
നിങ്ങൾ സ്വീകരിക്കുമോ?" പുത്രന്മാർ പറഞ്ഞു,
"ഉവ്വ് ഞങ്ങൾ ചെയ്യാം."
23യേശു അവരോടു പറഞ്ഞു, "യഥാർത്ഥ
ത്തിൽ നിങ്ങളെൻെറ കഷ്ടം അനുഭവിക്കും.
പക്ഷേ എൻെറ ഇടത്തും വലത്തും ഇരിക്കുന്നവ
രെ തിരഞ്ഞെടുക്കാൻ എനിക്കാവില്ല. അവരാ
രെന്നൊക്കെ എൻെറ പിതാവ് തീരുമാനിച്ചിട്ടു
ണ്ട്. അവർക്കായി അവൻ ആ സ്ഥലങ്ങളും
ഒരുക്കിയിട്ടുണ്ട്. ആ സ്ഥലം അവർക്കേകിട്ടൂ."
24മറ്റു പത്തു ശിഷ്യന്മാരും ഇതു കേട്ടു. അവർ
രണ്ടു സഹോദരന്മാരോടും രോഷാകുലരായി.
25യേശു എല്ലാ ശിഷ്യന്മാരെയും വിളിച്ചുകൂട്ടി.
യേശു പറഞ്ഞു,"ജാതികളുടെ നേതാക്കൾ തങ്ങ
ളുടെ അധികാരം ആളുകളുടെമേൽ പ്രയോഗി
ക്കാനിഷ്ടപ്പെടുന്നവരാണ്. അവരുടെ പ്രധാന
നേതാക്കൾ തങ്ങളുടെ എല്ലാ അധികാരവും
പ്രയോഗിക്കാനിഷ്ടപ്പെടുന്നു. 26എന്നാൽ നി
ങ്ങളോട് അങ്ങനെയായിരിക്കില്ല. നിങ്ങളിലൊ
രാൾ ശ്രേഷ്ടനാകാൻ ആഗ്രഹിക്കുന്നുവെങ്കിൽ
അവൻ ശിഷ്ടമുള്ളവരുടെ ദാസനാകണം. 27നി
ങ്ങളിലൊരുവന് ഒന്നാമനാകണമെങ്കിൽ അവൻ
അടിമയെപ്പോലെ നിങ്ങളെ സേവിക്കണം. 28മ
നുഷ്യപുത്രനെപ്പോലെ. മനുഷ്യപുത്രൻ വന്നതു
സേവിക്കപ്പെടാനല്ല. മറ്റുള്ളവരെ സേവിക്കാനാ
ണ്. അനേകരെ രക്ഷിക്കാൻ സ്വന്തം ജീവൻ
കൊടുക്കാനാണവൻ വന്നത്."

### രണ്ട് അന്ധരെ സുഖപ്പെടുത്തുന്നു

(മർക്കൊ. 10:46-52; ലൂക്കൊ. 18:35-43)

29യേശുവും ശിഷ്യന്മാരും യെരീഹോവു വിട്ടു
പോകവേ വളരെയധികംപേർ അവനെ പിന്തു
ടർന്നു. 30രണ്ട് അന്ധർ വഴിയോരത്തിരുപ്പുണ്ടാ
യിരുന്നു. യേശു വരുന്നുണ്ടെന്നവർ കേട്ടു.അ
തിനാലവർ നിലവിളിച്ചു, "കർത്താവേ ദാവീ
ദിൻെറ പുത്രാ, ഞങ്ങള സഹായിക്കൂ."
31എല്ലാവരും അന്ധരെവിമർശിച്ചു. അവർ അ
ന്ധരെ തടഞ്ഞു. എന്നിട്ട് ശാന്തരായിരിക്കാൻ
പറഞ്ഞു. പക്ഷേ അന്ധർ കൂടുതൽ ഉച്ചത്തിൽ
നിലവിളിച്ചു, "കർത്താവേ, ദാവീദിൻെറ
പുത്രാ, ഞങ്ങളെ രക്ഷിച്ചാലും."
32യേശു നിന്ന് അന്ധരോടുചോദിച്ചു, "ഞാൻ
നിങ്ങൾക്കായി എന്താണു ചെയ്യേണ്ടത്?"
33അന്ധർപറഞ്ഞു, "പ്രഭോ ഞങ്ങൾക്കു കാ
ഴ്ച വേണം."
34യേശുവിനു അവരോടു അനുകമ്പ തോന്നി.
അവൻ അവരുടെ കണ്ണുകളിൽ തൊട്ടപ്പോൾ
അവർക്കു കാണാറായി. അവർ യേശുവിനെ
പിന്തുടർന്നു.

### യേശു യെരൂശലേമിൽ ഒരു രാജാവിനെപ്പോലെ പ്രവേശിക്കുന്നു

(മർക്കൊ. 11:1-11; ലൂക്കൊ. 19:28-38;
യോഹ. 12:12-19)

21 യേശുവും ശിഷ്യന്മാരും യെരൂശലേം നഗര
ത്തോട് അടുത്തു. ഒലിവു മലയിലെ ബേ
ത്ത്ഫഗയിൽ അവർ ആദ്യം നിന്നു. അവിടെ
യേശു തൻെറ രണ്ടു ശിഷ്യന്മാരെ നഗരത്തിലേ
ക്കയച്ചു. 2യേശു ശിഷ്യന്മാരോടു പറഞ്ഞു, "നി
ങ്ങൾ കാണുന്ന ആ നഗരത്തിലേക്കു പോകുക.
അവിടെ ഒരു കഴുതയെ കെട്ടിയിരിക്കുന്നതു
കാണാം. മറ്റൊരു കഴുതക്കുട്ടിയേയും അവളുടെ
അടുത്ത് നിങ്ങൾ കാണും. അവയെ അഴിച്ച്
എൻെറ അടുത്തു കൊണ്ടുവരിക. 3ആരെങ്കിലും
കഴുതകളെ എന്തിനഴിക്കുന്നു എന്നു ചോദി
ച്ചാൽ, 'ഗുരുവിന് ഈ കഴുതകളെ വേണം.
താമസിയാതെ ഞാൻ അവയെ തിരിച്ചു തരും
എന്നും പറയുക.'"
4പ്രവാചകൻെറ ഈ വചനങ്ങൾ നിറവേറ്റാ
നായിരുന്നു അത്:
5"സീയോൻ നഗരത്തോടു പറയുക,
'ഇതാ നിൻെറ രാജാവു നിൻെറയടുത്തു വ
രുന്നു വിനീതനായ അവൻ ഒരു കൂലിക്കഴുത
ക്കുട്ടിയുടെ പുറത്തും ജോലികൾക്കുപയോഗി
ക്കുന്ന മൃഗത്തിൻെറ കുട്ടിയുടെ പുറത്തുമായിരി
ക്കും വരിക.'" *സെഖര്യാവ് 9:9*
6യേശു നിയോഗിച്ചത് ശിഷ്യന്മാർ ചെയ്തു.
7അവൻ തള്ളക്കഴുതയെയും കഴുതക്കുട്ടിയെയും

യേശുവിനു കൊണ്ടുകൊടുത്തു. അവർ കഴുത
പ്പുറത്തു തങ്ങളുടെ മേലങ്കികൾ വിരിച്ചു. യേശു
കഴുതപ്പുറത്തിരുന്നു. 8അവൻ യെരൂശലേമിലേ
ക്കുള്ള വഴിയിലൂടെ സഞ്ചരിച്ചു. അനേകം പേർ
അവൻെറ വഴിയിൽ തങ്ങളുടെ മേലങ്കികൾ
വിരിച്ചു. മറ്റു ചിലർ മരച്ചില്ലകളൊടിച്ച് വഴി
യിൽ വിരിച്ചു.
9ചിലർ യേശുവിനു മുമ്പേ നടക്കുകയായി
രുന്നു. ചിലർ പിറകേയും. അവർ വിളിച്ചു പ
റഞ്ഞു,

"ദാവീദിൻെറ പുത്രനെ വാഴ്ത്തുക, കർത്താ
വിൻെറ നാമത്തിൽ വരുന്നവനെ ദൈവം അനു
ഗ്രഹിക്കട്ടെ സ്വർഗ്ഗസ്ഥനായ ദൈവത്തെ വാഴ്
ത്തുവിൻ." *സങ്കീർത്തനങ്ങൾ 118:26*

10അനന്തരം യേശു യെരൂശലേമിലേക്കു പ്ര
വേശിച്ചു. നഗരവാസികൾ ആശയക്കുഴപ്പത്തി
ലായി. അവർ ചോദിച്ചു, "ആരാണിയാൾ?"
11യേശുവിനെ അനുഗമിക്കുന്നവർ പറഞ്ഞു,
"ഇവനാണ് യേശു. ഗലീലയിലെ നസെറെ
ത്തിൽനിന്നുള്ള പ്രവാചകൻ."

## യേശു ദൈവാലയത്തിൽ കയറുന്നു

(മർക്കൊ. 11:15-19; ലൂക്കൊ. 19:45-48;
യോഹ. 2:13-22)

12യേശു ദൈവാലയത്തിലേക്കു കയറി. അവി
ടെ ക്രയവിക്രയം നടത്തിയിരുന്നവരെ അവൻ
പുറത്താക്കി. അവൻ ചൂതാട്ടക്കാരുടെ മേശകൾ
മറിച്ചിട്ടു. പ്രാവുകളെ വിറ്റിരുന്നവരുടെ ബഞ്ചു
കളും അവൻ മറിച്ചിട്ടു. 13യേശു അവിടെയുണ്ടാ
യിരുന്നവരോടു പറഞ്ഞു, "തിരുവെഴുത്തികളി
ൽ എഴുതിയിട്ടുണ്ട്, 'എൻെറ ആലയം പ്രാർത്ഥ
നാലയം എന്നറിയപ്പെടും. എന്നാൽ നിങ്ങൾ
അവിടം കള്ളന്മാരുടെ ഒളിസങ്കേതമാക്കുന്നു.'"*
14അന്ധരും തളർവാത രോഗികളുമായ ചിലർ
ദൈവാലയത്തിൽ യേശുവിനെ സമീപിച്ചു.
യേശു അവരുടെ രോഗം ഭേദപ്പെടുത്തി. 15യേശു
വിൻെറ പ്രവർത്തികൾ മഹാപുരോഹിതരും
ശാസ്ത്രിമാരും കണ്ടു. യേശു മഹത്തായകാര്യ
ങ്ങൾചെയ്യുന്നതും കുട്ടികൾ അവനെ ദൈവാല
യത്തിൽ വാഴ്ത്തുന്നതും അവർ കണ്ടു. കുട്ടികൾ
പറയുന്നുണ്ടായിരുന്നു, "ദാവീദിൻെറ പുത്രനെ
വാഴ്ത്തുവിൻ!" ഇതെല്ലാം മഹാപുരോഹിതരെ
യും ശാസ്ത്രിമാരെയും ദേഷ്യപ്പെടുത്തി. 16മഹാ
പുരോഹിതരും ശാസ്ത്രിമാരും യേശുവിനോടു
ചോദിച്ചു, "കുട്ടികൾ പറയുന്നതു നീ കേൾക്കു
ന്നില്ലേ?"
യേശു മറുപടി പറഞ്ഞു, "ഉവ്വ്. തിരുവെഴു
ത്തിൽ പറയുന്നു, 'കുട്ടികളെയും ശിശുക്കളെ
യും നീ വാഴ്ത്തുവാൻ പഠിപ്പിച്ചു'* തിരുവെഴു
ത്തിൽ നിങ്ങളിതു വായിച്ചിട്ടില്ലേ?"
17അനന്തരം അവൻ അവിടം വിട്ട് നഗരത്തി
നു പുറത്തുകടന്ന് ബെഥാന്യയിൽ ആ രാത്രി
തങ്ങി.

## യേശു വിശ്വാസത്തിൻെറ ശക്തി തെളിയിക്കുന്നു

(മർക്കൊ. 11:12-14, 20-24)

18പിറ്റേന്നു പുലർച്ചയ്ക്ക് യേശു നഗരത്തി
ലേക്കു മടങ്ങുകയായിരുന്നു. അവനു നന്നായി
വിശക്കുന്നുണ്ടായിരുന്നു. 19അവൻ വഴിയോര
ത്ത് ഒരു അത്തിമരം കണ്ടു. യേശു തനിക്കുതി
ന്നാൻ അത്തിപ്പഴം കിട്ടുമോ എന്ന് ആ മരത്തിൽ
അന്വേഷിച്ചു. എന്നാൽ ആ മരത്തിൽ ഇലകള
ല്ലാതെ ഒരു പഴം പോലുമുണ്ടായിരുന്നില്ല. അ
തിനാൽ യേശു ആ മരത്തോട് പറഞ്ഞു, "ഇനി
നീ ഒരിക്കലും കായ്ക്കില്ല." ഉടൻ തന്നെ ആ
മരം ഉണങ്ങിനശിച്ചു.
20ശിഷ്യന്മാർ അതു കണ്ടു. അവർ അത്ഭുത
പ്പെട്ടു. അവർ ചോദിച്ചു, "എങ്ങനെയാണ് ഈ
അത്തിമരം ഇത്രവേഗം ഉണങ്ങിക്കരിഞ്ഞത്?"
21യേശു മറുപടി പറഞ്ഞു, "ഞാൻ നിങ്ങളോ
ടു സത്യമായി പറയട്ടെ. നിങ്ങൾക്കു സംശയ
ലേശമില്ലാത്ത വിശ്വാസമുണ്ടെങ്കിൽ നിങ്ങൾ
ക്ക് ഈ മരത്തോട് ഞാൻ ചെയ്തതുപോലെ
തന്നെ ചെയ്യാം. ചിലപ്പോൾ നിങ്ങൾക്ക് അതില
ധികവും ചെയ്യാനായേക്കാം. ഈ മലയോടു
'പോയി കടലിൽപതിക്കൂ' എന്നുപോലും
ആജ്ഞാപിക്കാം. നിങ്ങൾക്കു വിശ്വാസമുണ്ടെ
ങ്കിൽ അതു സംഭവിക്കും. 22നിങ്ങൾ വിശ്വസി
ക്കുന്നുവെങ്കിൽ നിങ്ങൾ പ്രാർത്ഥനയിൽ ചോ
ദിക്കുന്നതെന്തും ലഭിക്കും."

## യെഹൂദപ്രമാണിമാർ യേശുവിൻെറ അധികാരത്തെ സംശയിക്കുന്നു

(മർക്കൊ. 11:27-33; ലൂക്കൊ. 20:1-8)

23യേശു ദൈവാലയത്തിലേക്കു പോയി. അ
വനവിടെ ഉപദേശിക്കുമ്പോൾ പുരോഹിതന്മാ
രും യെഹൂദമൂപ്പന്മാരും യേശുവിൻെറ അടുത്തെ
ത്തി. അവർ അവനോടു ചോദിച്ചു, "പറയൂ,
ഇങ്ങനെയൊക്കെ പ്രവർത്തിക്കാൻ നിനക്കെന്ത
ധികാരമാണുള്ളത്? ആരാണു നിനക്ക് ഈ അ
ധികാരം തന്നത്?"
24യേശു പറഞ്ഞു, "ഞാൻ നിങ്ങളോടൊരു
ചോദ്യം ചോദിക്കട്ടെ. അതിനു നിങ്ങൾ ഉത്തരം
തന്നാൽ എന്തധികാരത്തിൻെറ അടിസ്ഥാന
ത്തിലാണ് ഞാൻ ഇതൊക്കെ ചെയ്യുന്നതെന്നു
പറയാം. 25പറയൂ: യോഹന്നാൻ ആളുകളെ
സ്നാനപ്പെടുത്തിയപ്പോൾ സ്നാനം വന്നതു
ദൈവത്തിൽനിന്നോ മനുഷ്യരിൽനിന്നോ?"
പുരോഹിതരും യെഹൂദനേതാക്കളും യേശുവി
ൻെറ ചോദ്യം ചർച്ചചെയ്തു. അവർ പരസ്പ
രം പറഞ്ഞു, "നമ്മൾ ഉത്തരം പറഞ്ഞാൽ, അതും
'യോഹന്നാൻെറ സ്നാനം ദൈവത്തിൽ നിന്നാ
ണെന്നു' പറഞ്ഞാൽ യേശു പറയും, 'പിന്നെ
നിങ്ങളെന്തുകൊണ്ട് യോഹന്നാനിൽ വിശ്വസി
ക്കുന്നില്ല?' 26മറിച്ച്, 'അതു മനുഷ്യനിൽ നിന്നാ
ണെന്നു' നമ്മൾ പറഞ്ഞാൽ ജനങ്ങൾ നമ്മോടു
കോപിക്കും. യോഹന്നാൻ ഒരു പ്രവാചകനായി
രുന്നെന്നവർ കരുതുന്നതാണു നമുക്കു ഭയം."
27അതിനാലവർ യേശുവിനു മറുപടി കൊ
ടുത്തു, "ഞങ്ങൾക്കറിയില്ല യോഹന്നാനെവിടെ
നിന്ന് അധികാരം കിട്ടിയെന്ന്."
അപ്പോൾ യേശു പറഞ്ഞു, "എങ്കിൽ എനിക്കി
തൊക്കെ ചെയ്യാൻ എവിടെ നിന്ന് അധികാരം
കിട്ടിയെന്ന് ഞാനും പറയില്ല.

## രണ്ട് പുത്രന്മാരുടെ കഥ

28"നിങ്ങളിതിനെപ്പറ്റി എന്തു വിചാരിക്കുന്നു
വെന്ന് എന്നോടുപറയുക. ഒരാൾക്കു രണ്ടു പു
ത്രന്മാരുണ്ടായിരുന്നു. അയാൾ ആദ്യം മൂത്ത മക
നെസമീപിച്ചുപറഞ്ഞു, 'മകനെനീയിന്നുപോ
യി മുന്തിരിത്തോട്ടത്തിൽ ജോലി ചെയ്യുക.'
29"മകൻപറഞ്ഞു, 'ഞാൻ പോകില്ല' പക്ഷേ
പിന്നീടയാൾ മനം മാറ്റി. അയാൾ പോയി.

---

**'എൻെറ ആലയം ... ഒളിസങ്കേതമാക്കുന്നു'** ഉദ്ധരണി യെശയ്യാ. 56:7.

**കുട്ടികളെ ... പഠിപ്പിച്ചു** ഉദ്ധരണി സങ്കീ.8:2.

30"അപ്പൻ പിന്നീട് രണ്ടാമത്തെമകനെ സമീ
പിച്ച് പറഞ്ഞു, മകനേ, 'നീയിന്ന് മുന്തിരി
ത്തോട്ടത്തിൽ പണിയുക.' മകൻ പറഞ്ഞു, 'ശ
രി, ഞാൻ പോയി പണിയെടുക്കാം.' എന്നാൽ
അയാൾ പോയില്ല.
31"ഈ രണ്ടു പുത്രന്മാരിലാരാണ് അപ്പന്റെ
ഇച്ഛയ്ക്കൊത്തു പ്രവർത്തിച്ചത്?" യെഹൂദ
നേതാക്കൾ പറഞ്ഞു, "ആദ്യത്തെ മകൻ."
യേശു അവരോടു പറഞ്ഞു, "ഞാൻ നിങ്ങ
ളോടു സത്യമായി പറയട്ടെ. നികുതി പിരി
വുകാരും വേശ്യകളും ചീത്തയാളുകളെന്നു
നിങ്ങൾ കരുതുന്നു. പക്ഷേ നിങ്ങളേക്കാൾ
മുമ്പേ അവർ ദൈവരാജ്യത്തിൽ പ്രവേശിക്കും.
32യോഹന്നാൻ വന്നതു നിങ്ങൾക്കു ശരിയായ
വഴി കാണിച്ചുകൊണ്ടാണ്. എന്നാൽ നിങ്ങൾ
യോഹന്നാനിൽ വിശ്വസിച്ചില്ല. എന്നാൽ
നികുതിപിരിവുകാരും വേശ്യകളും അവനിൽ
വിശ്വസിക്കുന്നതു നിങ്ങൾ കണ്ടു. എന്നാൽ
ഇനിയും അവനിൽ വിശ്വാസമർപ്പിക്കാനായി
നിങ്ങൾ മനം മാറ്റിയില്ല.

### ദൈവം തന്റെ പുത്രനെ അയയ്ക്കുന്നു

(മർക്കൊ. 12:1-12; ലൂക്കൊ. 20:9-19)

33"ഈ കഥ ശ്രദ്ധിക്കുക: "ഒരിടത്ത് ഒരാൾക്കു
കുറെ വയലുണ്ടായിരുന്നു. അയാളതിൽ മുന്തി
രിനട്ടു. അയാൾ വയലിനു ചുറ്റും മതിലുകെട്ടി.
അതിനുള്ളിൽ ഒരു മുന്തിരിച്ചക്കും സ്ഥാപിച്ചു.
എന്നിട്ട് അയാൾ ഒരു കാവൽമാടവും പണിതു.
അയാൾ ആ തോട്ടം ചില കർഷകർക്കു പാട്ട
ത്തിനുകൊടുത്തു. എന്നിട്ടയാൾ ഒരു യാത്ര പുറ
പ്പെട്ടു.34വിളവെടുപ്പിന്റെ സമയമായി. അതി
നാലയാൾ തന്റെ ദാസന്മാരെ തന്റെ വീതം
ചോദിക്കാൻ കർഷകരുടെയടുത്തേക്കയച്ചു.
35"എന്നാൽ കൃഷിക്കാർ ഒരു ദാസനെ മർദ്ദിച്ചു.
മറ്റൊരുവനെ കൊന്നു. മൂന്നാമത്തവനെയും ക
ല്ലെറിഞ്ഞു കൊന്നു. 36അതിനാലയാൾ മറ്റു ചി
ലരെക്കൂടി അയച്ചു. ആദ്യത്തേതിനെക്കാൾ കൂടു
തൽ ആളുകളെ. എന്നാൽ ആദ്യം വന്നവരോടു
ചെയ്തതുതന്നെ കൃഷിക്കാർ അവരോടും ചെ
യ്തു. 37അതിനാൽ തന്റെ മകനെത്തന്നെ അയ
യ്ക്കാനയാൾ തീരുമാനിച്ചു. അയാൾ കരുതി,
'കൃഷിക്കാർക്കു എന്റെ മകനോടു ബഹുമാനം
ഉണ്ടാകും.'
38"പക്ഷേ ഉടമയുടെ പുത്രനെ കണ്ടപ്പോൾ
കർഷകർ പരസ്പരം പറഞ്ഞു, 'ഇതാ ഉടമയു
ടെ മകൻ. ഈ തോട്ടത്തിന്റെ അനന്തരാവ
കാശിയാകുമവൻ. വരൂ നമുക്കവനെ കൊല്ലാം.
നമ്മളവനെക്കൊന്നാൽ ഈ തോട്ടം നമ്മുടേതാ
കും.' 39അതിനാൽ അവർ അവനെ തോട്ടത്തിനു
പുറത്തു കൊണ്ടുപോയി കൊന്നു.
40"അതിനാൽ തോട്ടമുടമ വന്ന് ആ കർഷക
രെ എന്തു ചെയ്യും?"
41യെഹൂദപുരോഹിതരും പ്രമാണിമാരും പറ
ഞ്ഞു, "തീർച്ചയായും അയാൾ ആ ദുഷ്ടന്മാരെ
കൊല്ലും. എന്നിട്ട് ആ തോട്ടം മറ്റു കൃഷിക്കാരെ
ഏല്പിക്കും. വിളവെടുപ്പുസമയം തന്റെ പങ്കു
നൽകുന്ന കൃഷിക്കാരെ തോട്ടം ഏല്പിക്കും."
42യേശു അവരോടു പറഞ്ഞു, "തിരുവെഴു
ത്തുകളിൽ എഴുതിയിട്ടുള്ളത് നിങ്ങൾ തീർച്ച
യായും വായിച്ചുകാണും.
'പണിക്കാർ ഉപേക്ഷിക്കുന്ന കല്ല് മൂലക്കല്ലാ
കും. ഇത് ദൈവം ചെയ്തത് നമുക്ക് അത്ഭുതമാ
കുന്നു. നമ്മുടെ കണ്ണുകളിൽ അത് അത്ഭുത
മാകുന്നു.' *സങ്കീർത്തനങ്ങൾ 118:22-23*
43"അതിനാൽ ഞാൻ നിങ്ങളോടു പറയുന്നു
സ്വർഗ്ഗരാജ്യം നിങ്ങളിൽനിന്നും എടുക്കപ്പെടും.
ദൈവരാജ്യത്തിൽ അവൻ ആഗ്രഹിക്കുന്നത് നട
പ്പാക്കുന്ന രാഷ്ട്രത്തിനു സ്വർഗ്ഗരാജ്യം നൽക
പ്പെടും. 44ഈ കല്ലിൽ വീഴുന്നവൻ പൊട്ടിത്ത
കരും. ഈ കല്ല് ഒരാളുടെമേൽ വീണാലും അത്
അയാളെ തവിടുപൊടിയാക്കും."
45യേശുപറഞ്ഞ ഈ കഥകൾ മഹാപുരോ
ഹിതരും പരീശന്മാരും കേട്ടു. യേശു തങ്ങളെപ്പ
റ്റിയാണു പറയുന്നതെന്ന് അവർ അറിഞ്ഞു.
46യേശുവിനെ പിടിക്കാൻ അവർ ഒരു കാരണം
തേടി. എന്നാൽ ജനങ്ങൾ യേശു ഒരു പ്രവാച
കനാണെന്നു വിശ്വസിച്ചിരുന്നതിനാൽ അവർ
ജനങ്ങളെ ഭയന്നു.

### വിരുന്നിനു ക്ഷണിക്കപ്പെട്ടവരുടെ കഥ

(ലൂക്കൊ. 14:15-24)

22 ജനങ്ങളോടു മറ്റുചില കാര്യങ്ങൾ പറ
യാൻ യേശു കഥകളുപയോഗിച്ചു, അ
വൻ പറഞ്ഞു, 2"തന്റെ പുത്രന്റെ വിവാഹവി
രുന്നൊരുക്കിയ രാജാവിനെപ്പോലെയാണ് സ്വ
ർഗ്ഗരാജ്യം.3അദ്ദേഹം ചിലരെ സദ്യയ്ക്കു ക്ഷണി
ച്ചു. സദ്യ തയ്യാറായപ്പോൾ അതിഥികളെ വിളി
ക്കാൻ രാജാവ് ഭൃത്യരെ അയച്ചു. എന്നാൽ രാജാ
വിന്റെ സദ്യയ്ക്കു വരാനാവില്ലെന്ന് അവർ
നിരസിച്ചു.
4"അനന്തരം രാജാവ് കുറെ ദാസന്മാരെ ക്കൂടി
അയച്ചു. അദ്ദേഹം അവരോടു പറഞ്ഞു, 'ഞാന
വരെ ക്ഷണിച്ചിട്ടുണ്ട്. അതുകൊണ്ട് നിങ്ങൾ
ചെന്നു പറയുക, സദ്യ തയ്യാറായെന്ന്. ഞാനെ
ന്റെ നല്ല കാളകളെയും പശുക്കുട്ടികളെയും
തിന്നാനായി കൊന്നിട്ടുണ്ട്. എല്ലാം തയ്യാറാ
യിരിക്കുന്നു. വിവാഹസദ്യയ്ക്കു വരിക.'
5"ദാസന്മാർ പോയി ജനങ്ങളെവിളിച്ചു. പ
ക്ഷേ അവർ അതു ശ്രദ്ധിക്കുക കൂടിയുണ്ടായില്ല.
അവർ മറ്റു പ്രവർത്തികളിൽ മുഴുകി. ഒരാൾ
പാടത്തു പണിയാൻ പോയി. വേറൊരുവൻ
തന്റെ വ്യാപാരത്തിനു പോയി. 6മറ്റു ചിലരാ
കട്ടെ ദാസന്മാരെ പിടിച്ച് തല്ലിക്കൊന്നു. 7രാജാ
വ് വളരെ കോപിച്ചു. തന്റെ ദാസന്മാരെ
കൊന്നവരെ വധിക്കാൻ രാജാവ് തന്റെ സൈ
ന്യത്തെ അയച്ചു. അവരുടെ നഗരം സൈന്യം
തീ വെച്ചു.
8"അതിനുശേഷം രാജാവ് തന്റെ ഭൃത്യരോടു
പറഞ്ഞു, 'വിവാഹസദ്യ തയ്യാറായിരിക്കുന്നു.
ഞാനവരെ ക്ഷണിച്ചു. പക്ഷേ എന്റെ സദ്യ
യ്ക്കുവരാനുള്ള യോഗ്യത അവർക്കില്ല. 9അതി
നാൽ തെരുവിന്റെ മൂലകളിലേക്കു പോയി
കാണുന്ന എല്ലാവരെയും ക്ഷണിക്കുക. അവ
രോടെല്ലാം സദ്യയ്ക്കുവരാൻ പറയുക.' 10ദാസ
ന്മാർ തെരുവുകളിലേക്കു പോയി. അവർ കണ്ട
എല്ലാവരെയും വിളിച്ചുകൂട്ടി. നല്ലവരെയും ചീ
ത്തയാളുകളെയും അവർ സദ്യയ്ക്കു കൊണ്ടു
വന്നു. അവിടമാകെ ജനം നിറഞ്ഞു.
11"അപ്പോൾ രാജാവ് എല്ലാവരെയും കാണാ
നെത്തി. വിവാഹവേളയ്ക്കു യോജിക്കാത്തവി
ധം വസ്ത്രം ധരിച്ച ഒരാളെ രാജാവ് കണ്ടു.
12രാജാവു പറഞ്ഞു, 'സുഹൃത്തേ, ഇവിടെവ
രാൻ നിനക്കെങ്ങനെ അനുവാദം കിട്ടി? ശരിക്കു
ള്ള വസ്ത്രം പോലും ധരിക്കാതെ.' എന്നാൽ
അയാളൊന്നും പറഞ്ഞില്ല. 13അതിനാൽ രാജാ
വു ഭൃത്യന്മാരോടു പറഞ്ഞു, 'ഇവന്റെ കൈയും
കാലും കെട്ടുക. എന്നിട്ട് ഇരുട്ടിലേക്കെറിയുക.

അവിടെ ആളുകൾ കരയുകയും വേദനകൊണ്ട്
പല്ലു ഞെരിക്കുകയും ചെയ്യും.’
14“അതെ, ക്ഷണിക്കപ്പെട്ടവർ അധികം. പ
ക്ഷെ തിരഞ്ഞെടുക്കപ്പെടുന്നത് ചിലർ മാത്രം.”

### ചില യെഹൂദനേതാക്കൾ യേശുവിനെ കുരുക്കാൻ നോക്കുന്നു

(മർക്കൊ. 12:13-17; ലൂക്കൊ. 20:20-26)
15അപ്പോൾ യേശു ഉപദേശിച്ചിരുന്നിടത്തു നി
ന്നും പരീശന്മാർ പോയി. യേശു തെറ്റായതെ
ന്തെങ്കിലും പറഞ്ഞാൽ അവനെ പിടിക്കാൻ
അവർ തക്കം പാർത്തു. 16പരീശന്മാർ യേശുവി
നെകുരുക്കാൻ ചിലരെ അയച്ചു. തങ്ങളുടെ ചി
ല അനുയായികളെയും ഹെരോദ്യർ എന്നറിയ
പ്പെടുന്ന ചിലരെയുമാണ് അവർ അയച്ചത്.
അവർ പറഞ്ഞു, “ഗുരോ, അങ്ങ് വിശ്വസ്തനാ
യ ഒരാളാണെന്നു ഞങ്ങൾക്കറിയാം. ദൈവത്തി
ന്റെ വഴിയുടെ സത്യം നീ പഠിപ്പിക്കുന്നുവെ
ന്നും ഞങ്ങൾക്കറിയാം. ആളുകൾ നിന്നെപ്പറ്റി
എന്തുകരുതുന്നു എന്നു നീ ഭയക്കുന്നുമില്ല. എ
ല്ലാവരും നിനക്കൊരു പോലെയാണ്. 17അതി
നാൽ നിന്റെ അഭിപ്രായം പറഞ്ഞാലും. കൈ
സർക്കു കരം കൊടുക്കുന്നതു ശരിയോ തെറ്റോ?”
18എന്നാൽ അവർ തന്നെ കുരുക്കാൻ ശ്രമി
ക്കുകയാണെന്ന് യേശുവിനറിയാമായിരുന്നു.
അതിനാൽ അവൻ പറഞ്ഞു, “കപടഭക്തിക്കാ
രേ, എന്തിനാണു നിങ്ങളെന്നെ സംസാരത്തിൽ
കുടുക്കാൻ ശ്രമിക്കുന്നത്? 19കരം കൊടുക്കുന്ന
ഒരു നാണയം തരൂ.” അവർ യേശുവിനെ ഒരു
വെള്ളിനാണയം കാണിച്ചു. 20എന്നിട്ട് യേശു
ചോദിച്ചു, “ആരുടെ ചിത്രമാണിതിൽ മുദ്രണം
ചെയ്തിരിക്കുന്നത്? ആരുടെ പേരുമാണ് ഇതിൽ
മുദ്രിതമായിരിക്കുന്നത്?”
21അവർ മറുപടി പറഞ്ഞു, “കൈസരുടെ
ചിത്രവും പേരുമാണ്.”
അപ്പോൾ യേശു അവരോടു പറഞ്ഞു, “കൈ
സർക്കുള്ളതു കൈസർക്കു കൊടുത്തേക്കൂ. ദൈ
വത്തിനുള്ളതു ദൈവത്തിനും.” 22യേശുവിന്റെ
വാക്കുകൾ കേട്ടവർ അത്ഭുതപ്പെട്ടു. അവർ യേ
ശുവിനെ വിട്ടുപോയി.

### ചില സദൂക്യർ യേശുവിനെ കുടുക്കാൻ നോക്കുന്നു

(മർക്കൊ. 12:18-27; ലൂക്കൊ. 20:27-40)
23അതേ ദിവസം തന്നെ ഏതാനും സദൂക്യർ
യേശുവിനെ സമീപിച്ചു. സദൂക്യർ മരണത്തി
ൽനിന്നുള്ള ഉയിർത്തെഴുന്നേല്പിൽ വിശ്വസി
ച്ചിരുന്നില്ല. അവർ യേശുവിനോടൊരു ചോദ്യം
ചോദിച്ചു. 24അവർ പറഞ്ഞു, “ഗുരോ, മോശെ
പറഞ്ഞു: വിവാഹിതനായ ഒരാൾ കുട്ടികളി
ല്ലാതെ മരിച്ചാൽ അയാളുടെ സഹോദരൻ അ
യാളുടെഭാര്യയെ വിവാഹം കഴിക്കണം. എന്നിട്ട്
മരിച്ച സഹോദരനുവേണ്ടി അവർ കുട്ടികളെ
ഉല്പാദിപ്പിക്കണം എന്ന്. 25ഞങ്ങളുടെ ഇടയിൽ
ഏഴു സഹോദരന്മാരുണ്ടായിരുന്നു. ഒന്നാമൻ
വിവാഹം കഴിച്ചു. പക്ഷേ കുട്ടികളില്ലാതെ മരി
ച്ചു.അതിനാൽ അയാളുടെ സഹോദരൻ ആ
സ്ത്രീയെ വിവാഹംകഴിച്ചു. 26എന്നാൽ രണ്ടാ
മനും കുട്ടികളുണ്ടാവാതെ മരിച്ചു. ഇതു തന്നെ
മൂന്നാമനും ബാക്കി എല്ലാ സഹോദരന്മാർക്കും
സംഭവിച്ചു. 27ഒടുവിൽ ആ സ്ത്രീയും മരിച്ചു.
28പക്ഷേ എല്ലാ സഹോദരന്മാരും അവളെ വി
വാഹംചെയ്തിരുന്നു. അതിനാൽ അവൾ ഉയിർ
ത്തെഴുന്നേറ്റു വന്നാൽ അവൾ ആരുടെ ഭാര്യാ
യിത്തീരും?”
29യേശു ഉത്തരംപറഞ്ഞു, “നിങ്ങൾക്കു മനസ്സി
ലാവില്ല. തിരുവെഴുത്തുകളിൽ എന്താണു പറ
യുന്നതെന്നു നിങ്ങൾക്കറിയില്ല. ദൈവത്തി
ന്റെ ശക്തിയെപ്പറ്റിയും നിങ്ങൾക്കറിയില്ല. 30ഉ
യിർത്തെഴുന്നേൽക്കുമ്പോൾ വിവാഹം നിലനി
ൽക്കുന്നില്ല. എല്ലാവരും സ്വർഗ്ഗത്തിലെ ദൂതന്മാ
രെപ്പോലെയാണ്. 31ഉയിർത്തെഴുന്നേല്പിനെക്കു
റിച്ചു ദൈവം നിങ്ങളോടു പറഞ്ഞിട്ടുള്ളത് നി
ങ്ങൾവായിച്ചിട്ടില്ലേ?32ദൈവം പറഞ്ഞു, ‘ഞാൻ
അബ്രാഹാമിന്റെയും യിസ്ഹാക്കിന്റെയും
യാക്കോബിന്റെയും ദൈവമാണ്.’* താനവരു
ടെ ദൈവമാണെന്ന് ദൈവം പറഞ്ഞിട്ടുണ്ടെ
ങ്കിൽ അവർ യഥാർത്ഥത്തിൽമരിച്ചിട്ടില്ല. അവ
ൻ ജീവിച്ചിരിക്കുന്നവരുടെ മാത്രം ദൈവമാണ്.”
33എല്ലാവരും യേശുവിന്റെ ഉപദേശം കേട്ട്
അത്ഭുതപ്പെട്ടു.

### ഏറ്റവും പ്രധാന കല്പന

(മർക്കൊ. 12:28-34; ലൂക്കൊ. 10:25-28)
34യേശു സദൂക്യരെ ഉത്തരംമുട്ടിച്ച വാർത്ത
പരീശന്മാർ കേട്ടു. അവർ യോഗം ചേർന്നു.
35ഒരു പരീശൻ മോശെയുടെ ന്യായപ്രമാണ
ത്തിൽ വിദഗ്ദനായിരുന്നു. ആ പരീശൻ യേ
ശുവിനെ പരീക്ഷിക്കാൻ ഒരു ചോദ്യം ചോദി
ച്ചു, 36“ഗുരോ, ന്യായപ്രമാണത്തിലെ ഏറ്റവും
പ്രധാനപ്പെട്ട കല്പന ഏത്?”
37യേശു മറുപടി പറഞ്ഞു, “നിങ്ങൾ കർത്താ
വായ നിങ്ങളുടെ ദൈവത്തെ സ്നേഹിക്കണം.
നിങ്ങളുടെ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ ആ
ത്മാവോടെയും പൂർണ്ണമനസ്സോടെയും സ്നേ
ഹിക്കണം.’* 38ഇതാണ് പ്രഥമവും പരമപ്രധാന
വുമായ കല്പന. 39രണ്ടാമത്തെ കല്പന അതുപോ
ലെതന്നെ: ‘നിന്നെപ്പോലെ നിന്റെ അയൽ
ക്കാരനെയും സ്നേഹിക്കുക.’ 40ന്യായപ്രമാണം
പൂർണ്ണമായും പ്രവാചകരുടെ ലിഖിതങ്ങളിൽ
നിന്നും ഈ രണ്ടു കല്പനകളിൽ നിന്നുമുടലെ
ടുത്തതാണ്.”

### യേശു പരീശന്മാരോടു ചോദ്യങ്ങൾ ചോദിക്കുന്നു

(മർക്കൊ. 12:35-37; ലൂക്കൊ. 20:41-44)
41അതുകൊണ്ട് പരീശന്മാർ ഒന്നിച്ചു കൂടിയ
പ്പോൾ യേശു അവരോട് ഒരു ചോദ്യം ചോദി
ച്ചു. 42“ക്രിസ്തുവിനെപ്പറ്റി നിങ്ങളെന്തു കരുതു
ന്നു? ആരുടെ മകനാണവൻ? പരീശന്മാർ പറ
ഞ്ഞു, “ക്രിസ്തു ദാവീദിന്റെ പുത്രൻ.”
43അപ്പോൾ യേശുപറഞ്ഞു, “പിന്നെ എങ്ങ
നെയാണു ദാവീദ് അവനെ ‘കർത്താവ്’ എന്നു
വിളിച്ചത്? ദാവീദ് പരിശുദ്ധാത്മാവിന്റെ ശ
ക്തിയിൽ സംസാരിക്കുകയായിരുന്നു.’
44‘കർത്താവ് എന്റെ കർത്താവിനോടു പറ
ഞ്ഞു,‘ഞാൻ നിന്റെ ശത്രുക്കളെ നിന്റെ കാൽ
ക്കീഴിലാക്കും വരെ എന്റെ വലതു വശത്തിരി
ക്കുക.’ *സങ്കീർത്തനങ്ങൾ 110:1*

45ദാവീദ് ക്രിസ്തുവിനെ ‘കർത്താവ്’ എന്നു
വിളിക്കുന്നു. പിന്നെങ്ങനെ അവൻ ദാവീദി
ന്റെപുത്രനാകും?” 46പരീശന്മാരിലാർക്കും യേ
ശുവിന്റെ ചോദ്യത്തിനുത്തരം കൊടുക്കാനാ
യില്ല. ആ ദിവസത്തിനു ശേഷം യേശുവിനെ

**‘ഞാൻ ... ദൈവമാണ്’** ഉദ്ധരണി. പുറ.3:6 15,16.

**‘നിങ്ങൾ ... സ്നേഹിക്കണം.’** ഉദ്ധരണി ആവ.6:5.

കുരുക്കാൻ വേറൊരു ചോദ്യംപോലും ചോദി
ക്കാൻ ആരും ധൈര്യപ്പെട്ടില്ല.

### മതനേതാക്കളെ യേശു വിമർശിക്കുന്നു

(മർക്കൊ. 12:38-40; ലൂക്കൊ. 11:37-52; 20:45-47)

23 പിന്നെ യേശു ജനക്കൂട്ടത്തോടും ശിഷ്യ
ന്മാരോടും സംസാരിച്ചു. യേശു പറഞ്ഞു,
2“മോശെയുടെ ന്യായപ്രമാണത്തെപ്പറ്റി നിങ്ങ
ളോടുപറയുന്നതിന് പരീശന്മർക്കും ശാസ്ത്രിമാ
ർക്കും അധികാരമുണ്ട്. 3അതിനാൽ നിങ്ങൾ
അവർ പറയുന്നത് അനുസരിക്കണം. അവർ
ചെ യ്യാൻ പറയുന്നതെല്ലാം നിങ്ങൾ ചെയ്യണം.
എന്നാൽ അവരുടെ ജീവിതം നിങ്ങൾ പിന്തുടര
രുത്. നിങ്ങളോട് ചെയ്യാൻ പറയുന്ന കാര്യങ്ങൾ
അവർ സ്വന്തം ജീവിതത്തിൽ പ്രാവർത്തിക
മാക്കുന്നില്ല. 4മനുഷ്യർക്കു ബുദ്ധിമുട്ടുണ്ടാക്കുന്ന
കടുത്തചട്ടങ്ങൾ അവരുണ്ടാക്കുന്നു. ആ ചട്ട
ങ്ങളെല്ലാം മറ്റുള്ളവരിൽ അടിച്ചേല്പിക്കുന്നു. പ
ക്ഷേ അവയിലൊന്നുപോലും അനുസരിക്കാൻ
അവർ ശ്രമിക്കാറില്ല.
5“അവർ നല്ല കാര്യങ്ങൾ ചെയ്യുന്നത് എല്ലാം
മറ്റുള്ളവരെ കാണിക്കാൻ വേണ്ടിമാത്രമാണ്. തി
രുവെഴുത്തുകൾ നിറച്ചപെട്ടികൾ അവർ ചുമ
ന്നുകൊണ്ടു നടക്കുന്നു. അവർ ആ പെട്ടികൾ
വലുതാക്കി വലുതാക്കിവരുന്നു. ആളുകൾ കാ
ണത്തക്കവിധം നീണ്ട പ്രാർത്ഥനാക്കുപ്പായങ്ങ
ൾധരിച്ചു നീണ്ടപ്രാർത്ഥനകൾ അവർ നടത്തു
ന്നു. 6വിരുന്നുകളിൽ ഏറ്റവും പ്രധാന ഇരിപ്പിട
ങ്ങൾ കിട്ടുവാൻ പരീശന്മാരും ശാസ്ത്രിമാരും
ആഗ്രഹിക്കുന്നു. യെഹൂദപ്പള്ളികളിലെ അതി
പ്രധാന ഇരിപ്പിടവും അവർ കൊതിക്കുന്നു.
7ചന്തസ്ഥലങ്ങളിൽ ആളുകൾ തങ്ങളെ ബഹു
മാനിക്കുന്നത് അവർക്കു ഇഷ്ടമാണ്. ആളുകൾ
തങ്ങളെ ‘ഗുരു’ എന്ന് വിളിക്കണമെന്നും അവർ
ആഗ്രഹിക്കുന്നു.
8“എന്നാൽ നിങ്ങൾ ‘ഗുരു’ എന്നു വിളിക്കപ്പെ
ടരുത്. നിങ്ങൾ സഹോദരീസഹോദരന്മാരാണ്.
നിങ്ങൾക്കു ഒരു ഗുരുവേയുള്ളു. 9ഭൂമിയിൽ നി
ങ്ങൾ ആരെയും ‘പിതാവേ’ എന്നു വിളിക്കരുത്.
നിങ്ങൾക്കു ഒരു പിതാവേയുള്ളു. അവൻ സ്വർ
ഗ്ഗത്തിലാണ്. 10‘യജമാനനെന്നും’ ആരെയും വി
ളിക്കരുത്. നിങ്ങൾക്കൊരു യജമാനനേയുള്ളൂ.’
അത് ക്രിസ്തു. 11നിങ്ങളിൽ ദാസനായിരിക്കുന്ന
വനാണ് ശ്രേഷ്ഠൻ. 12സ്വയം ഉയർത്തുന്നവൻ
താഴ്ത്തപ്പെടും. സ്വയം താഴ്ത്തുന്നവൻ ഉയർത്ത
പ്പെടും.
13“ശാസ്ത്രിമാരേ, പരീശന്മാരേ, നിങ്ങൾക്കു
കഷ്ടം. കപടഭക്തിക്കാരാണു നിങ്ങൾ. സ്വർഗ്ഗ
രാജ്യത്തിലേക്കു പ്രവേശിക്കാനാഗ്രഹിക്കുന്ന ജ
നങ്ങളുടെ വഴി നിങ്ങൾ അടയ്ക്കുന്നു. നിങ്ങൾ
പ്രവേശിക്കുകയുമില്ല. അതിനു ശ്രമിക്കുന്നവരെ
തടയുകയും ചെയ്യുന്നു. 14*
15“ശാസ്ത്രിമാരേ, പരീശന്മാരേ, നിങ്ങൾക്കു
കഷ്ടം. കപടഭക്തിക്കാരാണു നിങ്ങൾ. നിങ്ങ
ളുടെമാർഗ്ഗം പിന്തുടരുന്ന ഒരാളെയെങ്കിലും കാ
ണാൻ നിങ്ങൾ കടലുകളിലൂടെയും രാജ്യങ്ങ
ളിലൂടെയും സഞ്ചരിക്കുന്നു. അവനെ നിങ്ങൾ
കണ്ടെത്തിയാൽ അവനെ നിങ്ങളെക്കാൾ ദുഷി
ച്ചവനാക്കും. നരകവുമായി ബന്ധപ്പെട്ട നി
ങ്ങൾ അത്ര ദുഷ്ടരാണ്.
16“ശാസ്ത്രിമാരേ, പരീശന്മാരേ, നിങ്ങൾക്കു
കഷ്ടം.ആളുകളെ നയിക്കുന്ന അന്ധരാണു നി
ങ്ങൾ. നിങ്ങൾപറയുന്നു, ‘ആരെങ്കിലും ദൈവാ
ലയത്തെപ്രതി ആണയിട്ടാൽ കുഴപ്പമില്ല. എ
ന്നാൽ അതിലെ സ്വർണ്ണത്തെച്ചൊല്ലിയാണെ
ങ്കിൽ ആ സത്യം പാലിക്കേണ്ടിവരും.’ 17അന്ധ
രായ വിഡ്ഢികളേ, ഏതാണ് മഹനീയം: സ്വർ
ണ്ണമോ? ദൈവാലയമോ? ദൈവാലയം സ്വർണ്ണ
ത്തെ വിശുദ്ധമാക്കുന്നു. അതിനാൽ ദൈവാലയ
മാണ് മഹനീയം. 18യാഗപീഠത്തെപ്രതി ആണ
യിട്ടാലും കുഴപ്പമില്ല. എന്നാൽ യാഗപീഠത്തി
ലെ വഴിപാടിനെ പ്രതി ആണയിട്ടാൽ അയാൾ
അതു പാലിക്കേണ്ടതുണ്ട്’ എന്നും നിങ്ങൾ പറ
യുന്നു. 19അന്ധരേ, നിങ്ങൾ ഒന്നും മനസ്സിലാക്കു
ന്നില്ല. ഏതാണു മഹനീയം: വഴിപാടോ, യാഗ
പീഠമോ? വഴിപാടിനെ പരിശുദ്ധമാക്കുന്നത്
യാഗപീഠമാണ്. അതിനാൽ യാഗപീഠമാണ് മ
ഹനീയം. 20യാഗപീഠത്തെ പ്രതി ആണയിടു
ന്നവൻ യാഗപീഠത്തെയും അതിലുള്ളവയും ഉ
പയോഗിക്കുന്നു. 21ദൈവാലയത്തെച്ചൊല്ലി
ആണയിടുന്നവൻ യഥാർത്ഥത്തിൽ ദൈവാല
യവും അതിൽ വസിക്കുന്നവനെയും ഉപയോ
ഗിക്കുന്നു. 22സ്വർഗ്ഗത്തെച്ചൊല്ലി ആണയിടുന്ന
വൻ ദൈവത്തിന്റെ സിംഹാസനവും അതിലി
രിക്കുന്നവനെയും ഉപയോഗിക്കുന്നു.
23“ശാസ്ത്രിമാരേ, പരീശന്മാരേ, നിങ്ങൾക്കു
കഷ്ടം. കപടഭക്തിക്കാരാണു നിങ്ങൾ. നിങ്ങൾ
നിങ്ങൾക്കുള്ളതിന്റെ പത്തിലൊന്ന് ദൈവ
ത്തിനു കൊടുക്കുന്നു. എന്തിന് തുളസി, ചതകു
പ്പ, ജീരകം എന്നിവ പോലും. എന്നാൽ നിങ്ങൾ
ന്യായപ്രമാണത്തിലെ പ്രധാന ഉപദേശങ്ങൾ
നീതി, കരുണ, വിശ്വാസം, എന്നിവ അനുസ
രിക്കുന്നില്ല. ഇവയെല്ലാം നിങ്ങൾ ചെയ്യേണ്ട
വയാണ്. മറ്റുള്ള കാര്യങ്ങളും നിങ്ങൾ തുടർന്നും
ചെയ്യേണ്ടതുണ്ട്. 24നിങ്ങൾ അന്ധരായ വഴികാ
ട്ടികൾ! നിങ്ങൾ പാനീയത്തിൽനിന്നും ചെറു
കീടത്തെ അരിച്ചെടുക്കുകയും ഒട്ടകത്തെ വിഴു
ങ്ങുകയും ചെയ്യുന്നവനെപ്പറ്റി ഓർക്കുക. നിങ്ങ
ളും അവനെപ്പോലെയാണ്.
25“ശാസ്ത്രിമാരേ, പരീശന്മാരേ, നിങ്ങൾക്കു
കഷ്ടം. കപടഭക്തിക്കാരാണു നിങ്ങൾ. നിങ്ങൾ
ചഷകങ്ങളുടെയും പാത്രങ്ങളുടെയും പുറം ക
ഴുകുന്നു. അവയുടെ അകമാകട്ടെ കൊള്ളയു
ടെയും ആത്മനിയന്ത്രണമില്ലായ്മയുടെയും ഫ
ലമായ കാര്യങ്ങളാൽ നിറഞ്ഞിരിക്കുന്നു. 26അ
ന്ധരായ പരീശന്മാരേ, ആദ്യം ചഷകങ്ങളുടെ
അകം വൃത്തിയാക്കുക.അപ്പോൾ അവയുടെ പു
റം താനേ വൃത്തിയായിക്കൊള്ളും.
27“ശാസ്ത്രിമാരേ, പരീശന്മാരേ, നിങ്ങൾക്കു
കഷ്ടം. കപടഭക്തിക്കാരാണു നിങ്ങൾ. വെള്ള
പൂശിയശവക്കല്ലറകൾ പോലെയാണു നിങ്ങൾ.
ആ ശവക്കല്ലറകളുടെപുറം മനോഹരമാണ്. അ
കമാകട്ടെ മരിച്ചവരുടെ അസ്ഥികൾ കൊണ്ട്
നിറഞ്ഞിരിക്കും. എല്ലാവിധ വൃത്തികേടുകളും
അതിനുള്ളിലുണ്ടാവും. 28നിങ്ങളും അതുപോ
ലെതന്നെയാണ്. നിങ്ങളെ കാണുന്നവർ പറ
യും നിങ്ങൾ നല്ലവരാണെന്ന്. എന്നാൽ നിങ്ങ
ളുടെ ഉള്ളിലാകെ കാപട്യവും ദുഷ്ടതയും നിറ
ഞ്ഞിരിക്കുന്നു.
29“ശാസ്ത്രിമാരേ, പരീശന്മാരേ, നിങ്ങൾക്കു
കഷ്ടം. കപടഭക്തിക്കാരാണു നിങ്ങൾ. നിങ്ങൾ

---

**വാക്യം 14** ചില ഗ്രീക്കു പതിപ്പുകളിൽ, പതിനാലാം വാക്യത്തിൽ കപടഭക്തിക്കാരായ ശാസ്ത്രികളും പരീശന്മാരുമേ നിങ്ങൾക്കു ഹാകഷ്ടം. നിങ്ങൾ ദീർഘമായി പ്രാർത്ഥിക്കുകയും വിധവമാരുടെ വീടുകൾ വിഴുങ്ങിക്കളയുകയും ചെയ്യുന്നു. അതിനാൽ നിങ്ങൾക്കു വലിയ ശിക്ഷാവിധി ഉണ്ടാകും എന്നു കൂടെ കാണുന്നു. ഇവ നോക്കുക. മർക്കോ. 12:40, ലൂക്കോ. 20:47.

പ്രവാചകർക്കു ശവക്കല്ലറകൾ നിർമ്മിക്കുന്നു.
നല്ലവരായി ജീവിച്ചിരുന്നവരെ കല്ലറകളിൽ മാ
നിക്കുന്നു. 30എന്നിട്ട് നിങ്ങൾ പറയുന്നു, 'ഞങ്ങ
ളുടെ പിതാക്കന്മാരുടെ കാലത്ത് ഞങ്ങൾ ജീവി
ച്ചിരുന്നുവെങ്കിൽ ഈ പ്രവാചകരെ കൊല്ലുന്ന
തിൽ ഞങ്ങൾ പങ്കു വഹിക്കില്ലായിരുന്നു.' 31പ്ര
വാചകരെ കൊന്നവരുടെ പിന്മുറക്കാരാണു നി
ങ്ങളെന്നു നിങ്ങൾ തന്നെ തെളിയിക്കുന്നു. 32നി
ങ്ങളുടെ പൂർവ്വികർ തുടങ്ങിവെച്ച പാപം നി
ങ്ങൾ പൂർത്തീകരിക്കും.

33"പാമ്പുകളേ, നിങ്ങൾ വിഷപ്പാമ്പുകളുടെ
കുടുംബക്കാരാണ്. ദൈവത്തിൽനിന്നും നി
ങ്ങൾ രക്ഷപ്പെടില്ല. നിങ്ങളെല്ലാം തെറ്റുകാരാ
യി വിധിക്കപ്പെട്ട് നരകത്തിലേക്കെറിയപ്പെടും!
34അതിനാൽ ഞാൻ നിങ്ങളോടിതു പറയുന്നു:
ഞാൻ നിങ്ങളുടെയിടയിലേക്കു പ്രവാചകരെ
യും ജ്ഞാനികളെയുംഉപദേശകരെയും നിയോ
ഗിക്കുന്നു. അവരിൽ ചിലരെ നിങ്ങൾ വധിക്കും,
ക്രൂശിക്കും. നിങ്ങളുടെ യെഹൂദപ്പള്ളികളിൽ നി
ങ്ങളവരിൽ ചിലരെ മർദ്ദിക്കും. അവരെ ഗ്രാമ
ങ്ങളിൽനിന്ന് ഗ്രാമങ്ങളിലേക്ക് ഓടിക്കും. 35അ
തിനാൽ ഭൂമിയിൽ കൊല്ലപ്പെട്ട എല്ലാ നീതിമാ
ന്മാരുടേയും മരണത്തിൽ നിങ്ങൾ കുറ്റവാളിക
ളാണ്. നീതിമാനായ ഹാബേലിൻെറ മരണത്തി
ന് നിങ്ങൾ കുറ്റവാളികളാണ്. ബെരെഖ്യാവി
ൻെറ പുത്രനായ സെഖര്യാവിൻെറ കൊലപാ
തകത്തിൽ നിങ്ങൾ കുറ്റവാളികളാണ്. ദൈവാ
ലയത്തിനും യാഗപീഠത്തിനുമിടയിലാണവൻ
കൊല്ലപ്പെട്ടത്. ഹാബേലിൻെറയും സെഖര്യാ
വിൻെറയും കാലത്തിനിടയിൽ ജീവിച്ചിരുന്ന
എല്ലാ നീതിമാന്മാരുടെയും കൊലപാതക
ത്തിൽ നിങ്ങൾ കുറ്റവാളികളാണ്. 36ഞാൻ
നിങ്ങളോടു സത്യമായി പറയാം. ഇതെല്ലാം
ഈ തലമുറക്കാരായ നിങ്ങളിൽ വന്നു പതിക്കും.

## യെരൂശലേംകാർക്കു മുന്നറിയിപ്പ് നൽകുന്നു

(ലൂക്കൊ. 13:34-35)

37"അല്ലയോ യെരൂശലേമേ, യെരൂശലേമേ, നീ
പ്രവാചകരെ കൊല്ലുന്നു. ദൈവം നിന്നിലേ
ക്കയച്ചവരെ നീ കല്ലെറിയുന്നു. പലവട്ടം നി
ൻെറ ജനതയെ രക്ഷിക്കാൻ ഞാനാശിച്ചു. നി
ൻെറജനതയെ കോഴി തൻെറകുഞ്ഞുങ്ങളെ ചി
റകിനടിയിൽ വിളിച്ചുകൂട്ടും പോലെ സംഘടി
പ്പിക്കാൻ ഞാനാശിച്ചു. പക്ഷേ നിങ്ങളെന്നെ
അതിനനുവദിച്ചില്ല. 38ഇപ്പോൾ നിൻെറ വീട്
പൂർണ്ണമായും ശൂന്യമായിരിക്കുന്നു. 39'കർത്താ
വിൻെറ നാമത്തിൽ വരുന്നവൻ അനുഗൃഹീ
തൻ'* എന്നു നിങ്ങൾ പറയുന്നതുവരെ,
നിങ്ങൾ എന്നെ കാണുകയില്ല എന്നു ഞാൻ
നിങ്ങളോടു പറയുന്നു."

## ദൈവാലയ നശീകരണം

(മർക്കൊ. 13:1-31; ലൂക്കൊ. 21:5-33)

24 യേശു ദൈവാലയം വിട്ടുപോകുകയാ
യിരുന്നു. പക്ഷേ അവൻെറ ശിഷ്യന്മാർ
ദൈവാലയത്തിൻെറ എടുപ്പുകൾ അവനെ കാ
ണിക്കാൻ വന്നു. 2യേശു ശിഷ്യന്മാരോടു ചോദി
ച്ചു, "ഈ എടുപ്പുകൾ കാണുന്നില്ലേ? ഞാൻ
നിങ്ങളോടു സത്യമായി പറയുന്നു. ഈ എടുപ്പു
കളെല്ലാം നശിപ്പിക്കപ്പെടും. ഓരോ കല്ലും എടു
ത്തെറിയപ്പെടും. ഒരു കല്ലും മറ്റൊന്നിൻെറമേൽ
ഇരിക്കുകയില്ല."

3പിന്നീട് യേശു ഒലിവുമലയിലൊരിടത്തി
രിക്കുകയായിരുന്നു. അവനോടൊപ്പം തനിച്ച്
ഇരിക്കാൻ ശിഷ്യന്മാരും വന്നു. അവർ ചോദി
ച്ചു,"ഇതെല്ലാമെപ്പോൾ സംഭവിക്കുമെന്നു ഞങ്ങ
ളോടു പറയൂ. നിൻെറ അടുത്ത വരവിൻെറയും
ലോകാവസാനത്തിൻെറയും സമയം സൂചിപ്പി
ക്കുന്ന അടയാളം എന്താണെന്നു പറയൂ."

4യേശു മറുപടി പറഞ്ഞു: "സൂക്ഷിച്ചിരിക്കു
ക. ആരും നിങ്ങളെ വഴിതെറ്റിക്കാൻ ഇട കൊടു
ക്കരുത്. 5പലരും എൻെറപേരിൽ വരും. അവർ
പറയും, 'ഞാനാണ് ക്രിസ്തു' എന്ന്. അവർ
പലരെയും വഴിതെറ്റിക്കും. 6നിങ്ങൾ യുദ്ധങ്ങ
ളെപ്പറ്റി കേൾക്കും. യുദ്ധങ്ങളെപ്പറ്റിയുള്ള കഥ
കളും കേൾക്കും. പക്ഷേ ഭയപ്പെടാതിരിക്കുക.
ഈ കാര്യങ്ങളെല്ലാം സംഭവിക്കാനുള്ളതാകുന്നു.
പക്ഷേ അവസാനം ഇനിയും വിദൂരത്തിൽ ത
ന്നെ. 7രാജ്യങ്ങൾ അന്യോന്യം പട പൊരുതും.
ജനത ജനതയോടു യുദ്ധം ചെയ്യും. കടുത്ത ഭ
ക്ഷ്യക്ഷാമത്തിൻെറ കാലം വരും. പലയി ടത്തും
ഭൂകമ്പങ്ങളുണ്ടാകും. 8ഇതൊക്കെ ഒരു പുതുപ്പി
റവിയുടെ പ്രാരംഭ വേദനകളാണ്.

9"അപ്പോൾ ജനങ്ങൾ നിങ്ങളോടു മോശമാ
യിപെരുമാറും. അവർ നിങ്ങളെ ഉപദ്രവിക്കുവാ
ൻ ഭരണാധികാരികളെ ഏല്പിച്ചു കൊടുക്കുക
യും കൊല്ലുകയും ചെയ്യും. എല്ലാവരും നിങ്ങളെ
വെറുക്കും. കാരണം നിങ്ങൾ എന്നിൽ വിശ്വസി
ച്ചവരാണ്. 10ആ സമയം പല വിശ്വാസികൾ
ക്കും തങ്ങളുടെ വിശ്വാസം നഷ്ടപ്പെടും. അവർ
പരസ്പരം തിരിയുകയും വെറുക്കുകയും ചെ
യ്യും. 11പല വ്യാജപ്രവാചകന്മാരും വരും. അവർ
പലരേയും വഴിതെറ്റിക്കും. 12ലോകത്ത് അധർ
മ്മം പെരുകും. അതിനാൽ മിക്കവാറും വിശ്വാ
സികളുടെയും സ്നേഹം തണുത്തു പോകും.
13പക്ഷേ അവസാനംവരെ അടിയുറച്ചു നിൽ
ക്കുന്നവൻ രക്ഷിക്കപ്പെടും. 14ദൈവരാജ്യത്തെപ്പ
റ്റിയുള്ള സുവിശേഷം ലോകമെങ്ങും പ്രസംഗി
ക്കപ്പെടും. എല്ലാ രാജ്യങ്ങളിലും സുവിശേഷം
പ്രചരിക്കപ്പെടും. പിന്നീട് അന്ത്യമെത്തും.

15'വിനാശത്തിൻെറ ഭീകരതയെപ്പറ്റി' "പ്രവാ
ചകനായ ദാനീയേൽ പറഞ്ഞിട്ടുണ്ട്. ദൈവാല
യത്തിൽ ശൂന്യമാക്കുന്ന മ്ളേച്ഛത നിൽക്കുന്ന
ത് നിങ്ങൾ കാണും." (ഇത് വായിക്കുന്നവൻ
മനസ്സിലാക്കട്ടെ). 16"ആ സമയം യെഹൂദ്യക്കാർ
മലമുകളിലേക്കോടണം. 17പുരപ്പുറത്തു നിൽക്കു
ന്നവൻ തൻെറ വീട്ടുനുള്ളിൽ കയറി എന്തെ
ങ്കിലും എടുക്കാൻ തുനിയരുത്. 18വയലിൽ നിൽ
ക്കുന്നവൻ മേലങ്കിക്കായി വീട്ടിൽ വരരുത്. 19ആ
സമയം ഗർഭിണികൾക്കും കൊച്ചുകുട്ടികളുള്ള
സ്ത്രീകൾക്കും കഷ്ടം. 20നിങ്ങളുടെ ഓട്ടം ശീത
കാലത്തോ ശബ്ബത്തുദിവസമോ സംഭവിക്കാതി
രിക്കാൻ പ്രാർത്ഥിക്കുക. 21എന്തെന്നോ? വലിയ
ക്ലേശത്തിൻെറ സമയമായിരിക്കുമത്. ലോകാരം
ഭത്തിനുശേഷം ഉണ്ടായിട്ടുള്ള ഏറ്റവും വലിയ
ദുരിതമാണന്നുണ്ടാവുക. അതിലും മോശമായ
ത് ഒരിക്കലും സംഭവിക്കുകയുമില്ല. 22ആ ഭീകര
സമയം ചെറുതായിരിക്കുമെന്ന് ദൈവം തീരുമാ
നിച്ചിട്ടുണ്ട്. ആസമയം കുറിച്ചിട്ടില്ലെങ്കിൽ ഒരു
ത്തനും അവശേഷിക്കില്ല. എന്നാൽ താൻ തിര
ഞ്ഞെടുത്തവരെ രക്ഷിക്കാൻ ദൈവം ആസമയം
വെട്ടിച്ചുരുക്കും. 23ആ സമയം ആരെങ്കിലുമൊ
രാൾ നിങ്ങളോടു പറഞ്ഞേക്കാം, 'നോക്കൂ, ഇതാ
ക്രിസ്തു' മറ്റൊരുത്തൻ പറഞ്ഞേക്കാം. 'അതാ
അവൻ, പക്ഷേ അവരെ വിശ്വസിക്കരുത്. 24വ്യാ
ജപ്രവാചകരും വ്യാജക്രിസ്തുക്കളും വരികയും

---

**കർത്താവിൻെറ ... അനുഗൃഹീതൻ** ഉദ്ധരണി. സങ്കീ.118:26.

മഹത്തായ കർമ്മങ്ങളും അത്ഭുതങ്ങളും പ്രവർ
ത്തിക്കുകയും ചെയ്യും. ദൈവം തിരഞ്ഞെടുത്ത
വരോടാവും അവരിതു ചെയ്യുക. പറ്റുമെങ്കിൽ
അവൻെറ ആളുകളെ വിഡ്ഢികളാക്കുകയാ
ണ് അവരുടെ ലക്ഷ്യം. **25**ഇപ്പോൾ ഞാൻ അതൊ
ക്കെ സംഭവിക്കുന്നതിനുമുമ്പു തന്നെ നിങ്ങൾക്ക
റിയിപ്പു തന്നിട്ടുണ്ട്.

**26**“അതാ ക്രിസ്തു മരുഭൂമിയിൽ എന്നു ചിലർ
നിങ്ങളോടു പറഞ്ഞേക്കാം. പക്ഷേ വിശ്വസിച്ച്
യേശുവിനെ കാണാൻ മരുഭൂമിയിലേക്കു പോക
രുത്. വേറൊരുത്തൻ ‘അതാ ക്രിസ്തു മുറിയിൽ’
എന്നും പറഞ്ഞേക്കാം. പക്ഷേ അതു വിശ്വസി
ക്കരുത്. **27**മനുഷ്യപുത്രൻ എല്ലാവർക്കും ദൃശ്യനാ
യാണു വരിക. എല്ലായിടങ്ങളിലും എല്ലാവരും
കാണുന്ന രീതിയിൽ ആകാശത്തു മിന്നൽപ്പി
ണർ പോലെ അവൻ വരും. **28**കഴുകന്മാർ വട്ട
മിട്ടു പറക്കുന്നതെവിടെയോ അവിടെ ശവമു
ണ്ട് എന്ന് നിങ്ങളറിയുന്നതുപോലെ എല്ലാവരും
അറിഞ്ഞുകൊണ്ടായിരിക്കും ഞാൻ വരിക.
**29**ആ ദിവസങ്ങളുടെ കഷ്ടപ്പാടുകൾ കഴിഞ്ഞ
യുടനെ ഇങ്ങനെ സംഭവിക്കും:

‘സൂര്യൻ ഇരുളും, ചന്ദ്രനുപ്രകാശം കിട്ടില്ല.
നക്ഷത്രം ആകാശത്തുനിന്നും പതിക്കും, ആകാ
ശത്ത് എല്ലാറ്റിനും മാറ്റം വരും.’

*യെശയ്യാവ് 13:10; 34, 4*

**30**“ആ സമയം മനുഷ്യപുത്രൻെറ വരവിനെ
കാണിക്കുന്ന അടയാളങ്ങൾ ആകാശത്തു ദൃശ്യ
മാകും. ലോകത്തിലെ എല്ലാ ജനതയും നിലവി
ളിക്കും. മനുഷ്യപുത്രൻ ആകാശത്തു മേഘങ്ങ
ളിൽ വരുന്നതെല്ലാവരും കാണും. മനുഷ്യപുത്രൻ
ശക്തിയോടെയും ഏറെ മഹത്വത്തോടെയും
വരും. **31**ഉച്ചത്തിലുള്ള കാഹളശബ്ദത്തോടെ
അവൻ ദൂതന്മാരെ അയയ്ക്കും. എല്ലാ ഭാഗത്തു
നിന്നും അവൻെറ തിരഞ്ഞെടുക്കപ്പെട്ടവരെ ദൂ
തന്മാർ വിളിച്ചു കൂട്ടും.

**32**“അത്തിമരം നമ്മെ പഠിപ്പിക്കുന്ന പാഠമുണ്ട
ല്ലോ; അത്തിമരക്കൊമ്പുകൾ പച്ചയും മൃദുവുമാ
കുകയും ഇലകൾ മുളച്ചു തുടങ്ങുകയും ചെയ്യു
മ്പോൾ നിങ്ങൾ പറയും വേനൽ വരവായെന്ന്.
**33**അതുപോലെ തന്നെ സംഗതികൾ സംഭവിക്കു
ന്നതു കാണുമ്പോൾ സമയം വാതിലിനടുത്തെ
ത്തിയെന്നു നിങ്ങളും അറിയും.**34**ഞാൻ നിങ്ങ
ളോടു സത്യമായി പറയട്ടെ, ഈ തലമുറയിലെ
ജനങ്ങൾ ജീവിച്ചിരിക്കെത്തന്നെ ഇതൊക്കെ
സംഭവിക്കും! **35**ലോകവും ആകാശവും ഭൂമിയും
നശിപ്പിക്കപ്പെട്ടേക്കാം. പക്ഷേ എൻെറ വാക്കു
കൾ അനശ്വരങ്ങളാണ്.

## സമയം ദൈവത്തിനേ അറിയൂ

(മർക്കൊ. 13:32-37; ലൂക്കൊ. 17:26-30, 34-36)

**36**“ആ ദിവസമോ സമയമോ ആർക്കുമറിയി
ല്ല. പുത്രനോ ദൂതന്മാർക്കോ അതറിയില്ല. പിതാ
വിനുമാത്രമേ അതറിയൂ. **37**മനുഷ്യപുത്രൻ വരു
മ്പോൾ നോഹയുടെ കാലത്തേതുപോലെ ത
ന്നെയായിരിക്കും സംഭവിക്കുക. **38**ആ കാലത്ത്
പ്രളയത്തിനുമുമ്പ് ആളുകൾ തിന്നുകയും കുടി
ക്കുകയുമായിരുന്നു. അവർ വിവാഹം കഴിക്കു
കയും മക്കളെ വിവാഹം കഴിപ്പിക്കുകയും ചെ
യ്തിരുന്നു. നോഹ പെട്ടകത്തിൽ കയറും വരെ
അവരതു തുടർന്നു. **39**സംഭവിക്കുന്നതിനെപ്പറ്റി
യൊന്നും അവരറിഞ്ഞിരുന്നില്ല. പക്ഷേ അ
പ്പോൾ പ്രളയം വന്ന് എല്ലാവരും നശിപ്പിക്കപ്പെ
ട്ടു. മനുഷ്യപുത്രൻ വരുമ്പോഴും അങ്ങനെ
തന്നെയായിരിക്കും. **40**വയലിൽ പണിയുന്ന
രണ്ടു പേരിൽ ഒരാളെ ഉപേക്ഷിച്ച് മറ്റെയാളെ
എടുത്തുകൊണ്ടു പോകും. **41**ധാന്യം കുത്തുന്ന
രണ്ടു സ്ത്രീകളിലൊരുവളെ വിട്ട് മറ്റവളെ എടു
ത്തു കൊണ്ടുപോകും.

**42**“അതുകൊണ്ട് എപ്പോഴും തയ്യാറായിരി
ക്കുക. നിങ്ങളുടെ കർത്താവ് വരുന്ന ദിവസം
നിങ്ങൾക്കറിയില്ല. **43**ഇത് ഓർമ്മിക്കുക: കള്ളൻ
വരുന്നസമയം ഉടമസ്ഥനറിയാമെങ്കിൽ അ
യാൾ അവൻെറ വരവുകാത്തിരിക്കും. അയാൾ
കാവലിരുന്ന് കള്ളനെ തടയും. **44**അതിനാൽ
നിങ്ങളും തയ്യാറായിരിക്കുക. അപ്രതീക്ഷിതമാ
യിരിക്കും മനുഷ്യപുത്രൻെറ വരവ്.

## നല്ല ദാസനും ദുഷ്ട ദാസനും

(ലൂക്കൊ. 12:41-48)

**45**“ആരാണ് വിശ്വസ്തനും ബുദ്ധിമാനുമായ
ദാസൻ? മറ്റു ദാസന്മാർക്ക് യഥാസമയം ഭക്ഷ
ണം കൊടുക്കുവാൻ യജമാനൻ ഒരു ദാസനെ
ഏല്പിക്കുന്നു. യജമാനൻ ആ ജോലി വിശ്വാസ
പൂർവ്വം ഏല്പിക്കുന്ന ദാസൻ ആരാണ്? **46**യജമാ
നൻ വരുമ്പോൾ ഏല്പിച്ച ജോലി ചെയ്തുകൊ
ണ്ടിരിക്കുന്ന ദാസൻ സന്തോഷിക്കും. **47**ഞാൻ
നിങ്ങളോടു സത്യമായി പറയട്ടെ. യജമാനനു
ള്ളതു മുഴുവൻ പരിപാലിക്കാൻ അയാൾ ആ
ദാസനെ നിയോഗിക്കും. **48**എന്നാൽ ആ ദാസൻ
ദുഷ്ടനും യജമാനൻ ഉടനെയെങ്ങും മടങ്ങിവ
രില്ലെന്നു കരുതുന്നവനുമാണെങ്കിൽ എന്തു സം
ഭവിക്കും ?**49**ആ ദാസൻ അപ്പോൾ മറ്റു ദാസ
ന്മാരെ മർദ്ദിക്കാൻ തുടങ്ങും. അവൻ തൻെറ
ഇഷ്ടക്കാരായ മറ്റ് കുടിയന്മാരോടൊത്ത് തിന്നു
കയും കുടിക്കുകയും ചെയ്യും. **50**അപ്പോൾ അവ
ൻ തയ്യാറായിരിക്കാത്ത സമയം യജമാനൻ വ
രും. ദാസൻ യജമാനനെ പ്രതീക്ഷിക്കാത്ത സമ
യമായിരിക്കും അത്.**51**അപ്പോൾ യജമാനൻ ദാ
സനെ ശിക്ഷിക്കും. യജമാനൻ അവനെ കപ
ടഭക്തിക്കാരുടെ കൂടെ ഇടും. അവിടെ ആളുകൾ
കരയുകയും വേദനകൊണ്ട് പല്ലുകടിക്കുകയും
ചെയ്യും.

## പത്തു കന്യകമാരുടെ കഥ

**25** “മണവാളൻെറ വരവിനുവേണ്ടി കാത്തി
രിക്കാൻ പോയ പത്തു കന്യകമാരെപ്പോ
ലെയാണ് സ്വർഗ്ഗരാജ്യം. അവർ തങ്ങളുടെ വിള
ക്കും കൊണ്ടുവന്നിരുന്നു. **2**അവരിൽ അഞ്ചു
കന്യകമാർ ബുദ്ധിഹീനരായിരുന്നു. അഞ്ചു
പേർ ബുദ്ധിമതികളും. **3**മണ്ടികളായ കന്യക
മാർ വിളക്കിനോടൊപ്പം ആവശ്യമായ എണ്ണ
കൊണ്ടുവന്നിരുന്നില്ല. **4**ബുദ്ധിമതികൾ വിളക്കി
നോടൊപ്പം അവരുടെ പാത്രങ്ങളിൽ കൂടുതൽ
എണ്ണയും കൊണ്ടുവന്നിരുന്നു. **5**മണവാളൻ വ
രാൻ വളരെവൈകി. കന്യകമാർ എല്ലാവരും
ക്ഷീണിച്ച് ഉറങ്ങിത്തുടങ്ങി.

**6**“അർദ്ധരാത്രിയിൽ ആരോ വിളിച്ചു പറ
ഞ്ഞു, ‘ഇതാ മണവാളൻവരുന്നു, വന്ന് അവനെ
സന്ധിക്കുക.’

**7**“അപ്പോൾ എല്ലാ കന്യകമാരും എഴുന്നേറ്റു.
അവർ തങ്ങളുടെ വിളക്കുകൾ കത്തിച്ചു. **8**ബു
ദ്ധിഹീനരായ കന്യകമാർ ബുദ്ധിമതികളായ ക
ന്യകമാരോടു പറഞ്ഞു, ‘ഞങ്ങളുടെ വിളക്കി
ലെ എണ്ണതീർന്നു. നിങ്ങളുടെ എണ്ണ കുറച്ചു
തരൂ.’

**9**“ബുദ്ധിമതികൾ പറഞ്ഞു, ‘ഇല്ല! നിങ്ങൾ
ക്കും ഞങ്ങൾക്കും മതിയായ എണ്ണയില്ലാത്ത പ്ര
തിസന്ധിയിലാകും ഞങ്ങൾ. പോയി എണ്ണക്ക

ച്ചവടക്കാരിൽനിന്നും നിങ്ങൾക്കാവശ്യമായ
എണ്ണ വാങ്ങിക്കൊണ്ടുവരിക.’
10“അതിനാൽ ബുദ്ധിഹീനരായ കന്യകമാർ
എണ്ണ വാങ്ങാൻ പോയി. അവർ പോയപ്പോൾ
മണവാളൻ വന്നു. അപ്പോൾ തയ്യാറായിരുന്ന
വർ അവനോടൊത്തു വിവാഹസദ്യയ്ക്കു പോ
യി. അപ്പോൾ വാതിലടച്ചു കുറ്റിയിടപ്പെട്ടു.
11“പിന്നീട് മറ്റ് കന്യകമാരെത്തി. അവർ പറ
ഞ്ഞു, ‘കർത്താവേ, കർത്താവേ, ഞങ്ങൾക്കായി
വാതിൽ തുറക്കൂ, ഞങ്ങൾ അകത്തു കയറട്ടെ.’
12“പക്ഷേ മണവാളൻ പറഞ്ഞു, ‘ഞാൻ നിങ്ങ
ളോടു സത്യമായി പറയുന്നു, എനിക്കു നിങ്ങ
ളെ അറിയില്ല.’ 13“അതിനാൽ എപ്പോഴും തയ്യാ
റായിരിക്കുക. മനുഷ്യപുത്രൻ എന്ന് എപ്പോൾ
വരുമെന്ന് നിങ്ങൾക്കറിയില്ല.

## മൂന്നു ഭൃത്യന്മാരുടെ കഥ

(ലൂക്കൊ. 19:11-27)

14“ഒരു സ്ഥലം സന്ദർശിക്കാൻ പോകുന്ന ഒരാ
ളെപ്പോലെയാണു സ്വർഗ്ഗരാജ്യം. പോകും മുമ്പ്
അയാൾ തന്റെ ദാസന്മാരോടു സംസാരിച്ചു.
താൻ പോകുമ്പോൾ തന്റെ സാധനങ്ങൾ സംര
ക്ഷിക്കണമെന്ന് അയാൾ അവരോടു പറഞ്ഞു.
15അതിൽ ഓരോരുത്തരുടേയും കഴിവിനനുസൃത
മായി ഒരാൾക്ക് അയാൾ അഞ്ചു പണസഞ്ചി
കൾ കൊടുത്തു. മറ്റൊരാൾക്ക് രണ്ടും മൂന്നാമന്
ഒന്നും പണസഞ്ചി നൽകി. എന്നിട്ടയാൾ പോ
യി. 16അഞ്ചു പണസഞ്ചി കിട്ടിയവൻ അതുടൻ
വ്യാപാരത്തിനായി ഉപയോഗിച്ചു. അഞ്ചുസ
ഞ്ചിപണം കൂടിയുണ്ടാക്കി. 17രണ്ടു സഞ്ചി പ
ണം കിട്ടിയവനും അതുപയോഗിച്ച് രണ്ടു സ
ഞ്ചിപണം കൂടിയുണ്ടാക്കി. 18എന്നാൽ ഒരു സ
ഞ്ചിപണം കിട്ടിയവൻ കുഴികുത്തി തന്റെ യജ
മാനന്റെ പണം അതിലിട്ടു. 19വളരെക്കാലത്തി
നുശേഷം യജമാനൻ തിരിച്ചു വന്നു. തന്റെ
പണം കൊണ്ട് എന്തു ചെയ്തുവെന്ന് അയാൾ
ഓരോരുത്തരോടും ചോദിച്ചു. 20അഞ്ചു സഞ്ചി
പണംകിട്ടിയവൻ അഞ്ചെണ്ണം കൂടി യജമാനനു
കാഴ്ചവച്ചു. അവൻ പറഞ്ഞു, ‘യജമാനനേ,
അഞ്ചുസഞ്ചി പണമാണ് അങ്ങ് എന്നെ സൂ
ക്ഷിക്കാൻ ഏല്പിച്ചത്. ഞാനതുകൊണ്ട് അഞ്ചു
കൂടി സമ്പാദിച്ചു.’
21“യജമാനൻ മറുപടി പറഞ്ഞു, ‘നീ ചെയ്ത
താണു ശരി. നീ വിശ്വസ്തനായ ദാസൻ ത
ന്നെ. ആ ചെറിയതുക നീ നന്നായി വിനി
യോഗിച്ചു. അതുകൊണ്ട് ഞാൻ നിനക്കു അല്പം
കൂടി വലിയ സംഗതികൾ ചെയ്യാനുള്ള ഉത്തര
വാദിത്വം തരുന്നു. വന്ന് എന്റെ സന്തോഷ
ത്തിൽ പങ്കെടുക്കുക.
22“അപ്പോൾ രണ്ട് പണസഞ്ചി ഏല്പിക്കപ്പെട്ട
വനും എത്തി. അവൻ പറഞ്ഞു, ‘യജമാനനേ
അങ്ങ് രണ്ട് സഞ്ചി പണം എന്നെ ഏല്പിച്ചു.
ഞാനതുകൊണ്ട് രണ്ടുസഞ്ചി പണം കൂടിയു
ണ്ടാക്കി.’
23“യജമാനൻ മറുപടിപറഞ്ഞു, ‘നീ ചെയ്ത
തു ശരിയാണ്. നീ വിശ്വസ്തദാസനാണ്. ആ
ചെറിയ തുക കൊണ്ട് നീ കുടുതൽ പണമുണ്ടാ
ക്കി. അതിനാൽ ഞാൻ നിനക്കു കുറെക്കൂടി വ
ലിയ സംഗതി ചെയ്യാനുള്ള ഉത്തരവാദിത്വം
തരുന്നു. വന്ന് എന്റെ സന്തോഷത്തിൽ പങ്കു
ചേരുക.’
24“അപ്പോൾ ഒരു സഞ്ചി പണം കിട്ടിയവൻ
എത്തി. അവൻ യജമാനനോടു പറഞ്ഞു, ‘യജ
മാനനേ, അങ്ങ് കർക്കശക്കാരനാണെന്നു ഞാ
നറിഞ്ഞു. വിതയ്ക്കാത്തതു കൊയ്യുന്നവനാണ്.
പതിരില്ലാതെ ശേഖരിക്കുന്നവനുമാണ്. 25അതു
കൊണ്ടു ഞാൻ ഭയപ്പെട്ടു അങ്ങ് തന്ന പണം
ഞാൻ ഒളിച്ചു വച്ചു. ഇതാ അങ്ങുതന്ന പണ
സഞ്ചി.’
26“എന്നാൽ യജമാനന്റെ മറുപടി ഇങ്ങനെ
യായിരുന്നു, ‘മടിയനും കൊള്ളരുതാത്തവനുമാ
യവനേ, ഞാൻ വിതെക്കാത്തതു കൊയ്യുന്ന
വനും പതിരില്ലാതെ ശേഖരിക്കുന്നവനുമാണെ
ന്ന് നീ അറിഞ്ഞെന്നു പറയുന്നു. 27നീ എന്റെ
പണം പണമിടപാടുകാരിൽ നിക്ഷേപിക്കണ
മായിരുന്നു. അപ്പോൾ എനിക്കെന്റെ പണം
പലിശയോടെ കിട്ടുമായിരുന്നു.’
28“അതിനാൽ യജമാനൻ തന്റെ ദാസന്മാ
രോടു പറഞ്ഞു, ‘ആ ദാസനിൽനിന്നും പണ
സഞ്ചി വാങ്ങി അതു പത്തു പണസഞ്ചിയുള്ള
വനു കൊടുക്കുക. 29അവനവനുള്ളത് ഉപയോ
ഗിക്കുന്നവന് കൂടുതൽ കിട്ടും. അയാൾക്ക് ആവ
ശ്യത്തിലധികം കിട്ടും. എന്നാൽ ഉള്ളതുകൂടി
ഉപയോഗിക്കാത്തവനിൽ നിന്ന് എല്ലാം എടുക്ക
പ്പെടും.’ 30എന്നിട്ട് യജമാനൻ പറഞ്ഞു, ‘ആ
പ്രയോജനമില്ലാത്ത ദാസനെ പുറത്ത് ഇരുട്ടി
ലേക്കെറിയുക! അവിടെ ആളുകൾ നിലവിളി
ക്കുകയും വേദനകൊണ്ട് പല്ലു ഞെരിക്കുകയും
ചെയ്യുന്നുണ്ടാകും.’

## മനുഷ്യപുത്രൻ എല്ലാവരെയും വിധിക്കും

31“മനുഷ്യപുത്രൻ വീണ്ടും വരും. മഹത്വത്തോ
ടുകൂടിയാവും അവൻ വരിക. എല്ലാ ദൂതന്മാരും
അവനോടൊത്തു വരും. അവൻ രാജാവാകുക
യും തന്റെ മഹത്തായസിംഹാസനത്തിൽ ഇരി
ക്കുകയുംചെയ്യും. 32ലോകം മുഴുവനും ഉള്ള ജനത
മനുഷ്യപുത്രനു മുന്നിൽ സംഘടിക്കും. മനുഷ്യ
പുത്രൻ ജനങ്ങളെയാകെ രണ്ടായി വേർതിരി
ക്കും. ഇടയൻ ചെമ്മരിയാടുകളിൽ നിന്നും കോ
ലാടുകളെ വേർതിരിക്കുന്നതുപോലെ. 33അവൻ
ചെമ്മരിയാടുകളെ (നീതിമാന്മാർ) വലതുവശ
ത്തും കോലാടുകളെ (ദുഷ്ടന്മാർ) തന്റെ ഇടതു
വശത്തും നിർത്തും.
34“അപ്പോൾ രാജാവ്, തന്റെ വലതുവശത്തു
നിൽക്കുന്ന നീതിമാന്മാരോട് പറയും, ‘വരൂ,
എന്റെ പിതാവ് നിങ്ങളെ അനുഗ്രഹിച്ചിരിക്കു
ന്നു. ദൈവം വാഗ്ദാനം ചെയ്ത രാജ്യത്തിലേ
ക്കു വരൂ. ലോകാരംഭം മുതൽ ആ രാജ്യം നിങ്ങൾ
ക്കായി ഒരുക്കിയിരിക്കുന്നു. 35എനിക്കു വിശന്ന
പ്പോൾ നിങ്ങളെനിക്കു ഭക്ഷണം തന്നതിനാൽ
ആ രാജ്യം നിങ്ങൾക്കുള്ളതാണ്. എനിക്കു ദാഹി
ച്ചപ്പോൾ നിങ്ങൾ കുടിക്കാൻതന്നു. ഞാൻ വീ
ട്ടിൽനിന്നും ദൂരെ ഒറ്റക്കായപ്പോൾ നിങ്ങളെന്നെ
നിങ്ങളുടെ വീട്ടിലേക്കു ക്ഷണിച്ചു. 36എനിക്കു
വസ്ത്രമില്ലാതിരുന്നപ്പോൾ നിങ്ങളെനിക്കു വ
സ്ത്രം തന്നു. ഞാൻ രോഗിയായിരുന്നപ്പോൾ
നിങ്ങളെന്നെ ശുശ്രൂഷിച്ചു. ഞാൻ തടവറയിലാ
യിരുന്നപ്പോൾ നിങ്ങളെന്നെ സന്ദർശിച്ചു.’
37“അപ്പോൾ നീതിമാന്മാർ മറുപടി പറയും,
‘കർത്താവേ, നിനക്കുവിശക്കുന്നതു കണ്ട് ഞ
ങ്ങൾ ഭക്ഷണം തന്നത് എപ്പോഴാണ്? നിനക്കു
ദാഹിക്കുന്നതുകണ്ട് ഞങ്ങൾ വെള്ളം തന്നത്
എപ്പോഴാണ്? 38നിന്നെ വീട്ടിൽ നിന്നകലെ
ഒറ്റയ്ക്കുകണ്ട് ഞങ്ങളുടെ വീട്ടിലേക്കു ക്ഷണിച്ച
തെപ്പോഴാണ്? നിന്നെ വസ്ത്രമില്ലാതെകണ്ട്
ഞങ്ങൾ വസ്ത്രം തന്നതെപ്പോഴാണ്? 39നിന്നെ
രോഗിയായും തടവുകാരനായും കണ്ട് നിന്നെ
ഞങ്ങൾ ശുശ്രൂഷിച്ചതെപ്പോഴാണ്?’

40“അപ്പോൾ രാജാവ് മറുപടി പറയും, ‘ഞാൻ
നിങ്ങളോടു സത്യം പറയാം. ഇവിടെയുള്ള എ
ൻെറ സഹോദരന്മാർക്കു നിങ്ങളോരോന്നു ചെ
യ്യുമ്പോഴും അതെനിക്കു കൂടിയായിരിക്കും.’
41“എന്നിട്ട് അവൻെറ ഇടതുവശത്തു നിൽ
ക്കുന്ന നീചന്മാരോടു രാജാവു പറയും, ‘കടന്നു
പോകൂ. നിങ്ങളെ ശിക്ഷിക്കണമെന്ന് ദൈവം
തീരുമാനിച്ചിട്ടുണ്ട്. നിത്യാഗ്നിയിലേക്കു പോ
കൂ. പിശാചിനും അവൻെറ ദൂതന്മാർക്കും വേ
ണ്ടിയുള്ളതാണ് നരകാഗ്നി. 42കടന്നുപോകൂ,
എന്തെന്നാൽ എനിക്കു വിശന്നപ്പോൾ നിങ്ങളെ
നിക്കു ഭക്ഷണം തന്നില്ല. എനിക്കു ദാഹിച്ചപ്പോ
ൾ ജലം തന്നില്ല. 43ഞാൻ വീട്ടിൽ നിന്നകന്ന്
ഒറ്റക്കായപ്പോൾ നിങ്ങളെന്നെ വീട്ടിലേക്കുവിളി
ച്ചില്ല. ഞാൻ വസ്ത്രമില്ലാതിരുന്നപ്പോൾ നി
ങ്ങൾ എനിക്കു ധരിക്കാൻ ഒന്നും തന്നില്ല. ഞാൻ
രോഗിയായിരുന്നപ്പോഴും, തടവുകാരനായിരു
ന്നപ്പോഴും നിങ്ങളെന്നെ ശ്രദ്ധിച്ചില്ല.’
44“അപ്പോൾ അവരും മറുപടി പറയും, ‘കർ
ത്താവേ, എന്നാണു ഞങ്ങൾ നീ വിശക്കുന്നവ
നായും ദാഹിക്കുന്നവനായും കണ്ടത്? എന്നാ
ണു ഞങ്ങൾ നിന്നെ ഒറ്റയ്ക്കു വീട്ടിൽനിന്നകന്നു
കണ്ടത്? എന്നാണു ഞങ്ങൾ നിന്നെ വസ്ത്രമി
ല്ലാതെയോ, രോഗിയായോ, തടവുകാരനായോ
കണ്ടത്? ഇങ്ങനെയൊക്കെ കണ്ടിട്ടും ഞങ്ങളെ
ന്നാണു നിന്നെ സഹായിക്കാതെ പോയത്?’
45“അപ്പോൾ രാജാവു മറുപടിപറയും, ‘ഞാൻ
നിങ്ങളോടു സത്യമായി പറയട്ടെ. ഇവിടെയു
ള്ള എൻെറ സഹോദരന്മാർക്കു നിങ്ങളോരോ
ന്നു നിരസിക്കുമ്പോഴും അവ എനിക്കുവേണ്ടി
യും നിരസിക്കപ്പെടുകയായിരുന്നു.’
46“അപ്പോൾ ആ നീചന്മാർ കടന്നുപോകും.
അവർക്കെന്നന്നേക്കും ശിക്ഷകിട്ടും. എന്നാൽ
നീതിമാന്മാർക്കു നിത്യജീവനും കിട്ടും.”

## യെഹൂദനേതാക്കൾ യേശുവിനെ കൊല്ലാൻ ശ്രമിക്കുന്നു

(മർക്കൊ. 14:1-2; ലൂക്കൊ. 22:1-2; യോഹ. 11:45-53)

26 ഇതെല്ലാം പറഞ്ഞുകഴിഞ്ഞ് യേശു ത
ൻെറശിഷ്യന്മാരോടു പറഞ്ഞു, 2“മറ്റന്നാ
ൾ പെസഹാ ദിനമാണ്. അന്ന് മനുഷ്യപുത്രൻ
ക്രൂശിക്കപ്പെടാൻ ശത്രുക്കളുടെ കയ്യിലേല്പിക്ക
പ്പെടും.”
3അപ്പോൾ മഹാപുരോഹിതൻെറ വസതി
യിൽ മഹാപുരോഹിതരും ജനത്തിൻെറ മൂപ്പ
ന്മാരും യോഗം ചേരുകയായിരുന്നു. കയ്യഫാവ്
എന്നായിരുന്നു മഹാപുരോഹിതൻെറ പേര്.
4യോഗത്തിൽ അവർ യേശുവിനെ തടവിലിടാ
നും കൊല്ലാനുമുള്ള വഴി കണ്ടുപിടിക്കാൻ ശ്രമി
ച്ചു. എന്തെങ്കിലും കള്ളം പറഞ്ഞ് യേശുവിനെ
പിടിച്ച് കൊല്ലാൻ അവർ പരിപാടിയിട്ടു.
5യോഗത്തിൽ പങ്കെടുത്തവർ പറഞ്ഞു, “പെ
സഹാവേളയിൽ അവനെ തടവിലാക്കരുത്. ജന
ങ്ങളെ പ്രകോപിതരാക്കി കലാപത്തിനിട കൊ
ടുക്കരുത്.”

## ഒരു സ്ത്രീയുടെ വിശേഷപ്രവൃത്തി

(മർക്കൊ. 14:3-9; യോഹ. 12:1-8)

6യേശു ബെഥാന്യയിലായിരുന്നു. കുഷ്ഠരോ
ഗിയായ ശിമോൻെറ വീട്ടിലായിരുന്നു അവൻ.
7അവിടെ ഒരു സ്ത്രീ അവനെ സന്ദർശിച്ചു.
അവളുടെ കയ്യിൽ വിലപിടിപ്പുള്ള സുഗന്ധ
തൈലം നിറച്ച ഒരു കൽഭരണിയുണ്ടായിരുന്നു.
യേശു ആഹാരം കഴിച്ചുകൊണ്ടിരിക്കവേ അ
വൾ ആ തൈലം അവൻെറ തലയിലൊഴിച്ചു.
8ശിഷ്യന്മാർ ഇതു കണ്ട് കോപിച്ചു പറഞ്ഞു,
“എന്തിനാണിത്രയും സുഗന്ധതൈലം പാഴാ
ക്കിയത്? 9അതു വിറ്റാൽ കിട്ടുന്ന പണം അനേ
കം പാവങ്ങൾക്കു കൊടുക്കാമായിരുന്നു.”
10പക്ഷേ എല്ലാമറിഞ്ഞ യേശു പറഞ്ഞു, “എ
ന്തിനാണു നിങ്ങൾ ഈ സ്ത്രീയെ വിഷമിപ്പി
ക്കുന്നത്? അവൾ എനിക്കു വിശിഷ്ടമായൊരു
പ്രവൃത്തിയാണ് ചെയ്തു തന്നത്. 11പാവങ്ങൾ
എപ്പോഴും നിങ്ങൾക്കിടയിലുണ്ട്. പക്ഷേ ഞാ
നെപ്പോഴും ഉണ്ടായെന്നുവരില്ല. 12ഇവൾ എ
ൻെറ ശരീരത്തിൽ സുഗന്ധതൈലം പൂശി. എ
ൻെറ മരണാനന്തരസംസ്കാരത്തിനായി ഇ
വൾ എന്നെ ഒരുക്കുകയായിരുന്നു.13ഞാൻ നിങ്ങ
ളോട് സത്യമായി പറയുന്നു. സുവിശേഷം ലോ
കം മുഴുവനും പ്രചരിപ്പിക്കപ്പെടും. സുവിശേ
ഷം എവിടെയൊക്കെ പറയപ്പെട്ടോ അവിടെ
യെല്ലാം ഇവളുടെ പ്രവൃത്തിയും പ്രകീർത്തി
ക്കപ്പെടും. ആളുകൾ അവളെ അനുസ്മരിക്കും.”

## യൂദാ യേശുവിൻെറ ശത്രുവാകുന്നു

(മർക്കൊ. 14:10-11; ലൂക്കൊ. 22:3-6)

14അപ്പോൾ പന്ത്രണ്ടു ശിഷ്യന്മാരിലൊരാൾ
മഹാപുരോഹിതരുമായി സംസാരിക്കാൻ പോ
യി. യൂദാ ഈസ്ക്കരിയോത്തായിരുന്നു അത്.
15യൂദാ പറഞ്ഞു, “യേശുവിനെ ഞാൻ നിങ്ങൾ
ക്കുതരാം. എന്തു പ്രതിഫലം തരും?” അവർ
അവന് മുപ്പതു വെള്ളിക്കാശു കൊടുത്തു. 16അ
തിനുശേഷം യേശുവിനെ അവർക്കു ഒറ്റിക്കൊ
ടുക്കാൻ അവൻ തക്കം പാർത്തിരുന്നു.

## യേശു പെസഹ ഉണ്ണുന്നു

(മർക്കൊ. 14:21-22; ലൂക്കൊ. 22:7-14, 21-23; യോഹ. 13:21-30)

17പുളിപ്പില്ലാത്ത അപ്പത്തിൻെറ പെരുനാള
ൻെറ ആദ്യദിവസം ശിഷ്യന്മാർ യേശുവിനെ
സമീപിച്ചു. അവർ ചോദിച്ചു, “ഞങ്ങൾ നിന
ക്കായി പെസഹാ ഭക്ഷണം ഒരുക്കുന്നത് എവി
ടെയായിരിക്കണം?”
18യേശു പറഞ്ഞു, “പട്ടണത്തിലേക്കു പോകു
ക. ഞാനറിയുന്ന ഒരാളുടെ അടുത്തു ചെല്ലുക.
ഗുരു പറയുന്നതായി അയാളോടു പറയുക,
‘തിരഞ്ഞെടുത്ത സമയമടുത്തിരിക്കുന്നു. ഞാൻ
എൻെറ ശിഷ്യന്മാരോടു കൂടി നിൻെറ വീട്ടിൽ
പെസഹാഭക്ഷണം കഴിക്കും.’” 19ശിഷ്യന്മാർ
അതനുസരിച്ച് യേശു പറഞ്ഞതുപോലെയൊ
ക്കെ ചെയ്തു. അവർ പെസഹാഭക്ഷണമൊ
രുക്കി.
20വൈകുന്നേരം യേശു തീൻമേശയ്ക്കരി കിൽ
ശിഷ്യന്മാരോടൊത്തിരിക്കുകയായിരുന്നു.
21എല്ലാവരും ഭക്ഷണം കഴിക്കുകയായിരുന്നു.
യേശു പറഞ്ഞു, “ഞാൻ നിങ്ങളോടു സത്യം
പറയാം. നിങ്ങൾ പന്ത്രണ്ടു പേരിലൊരുവൻ
എന്നെ ഒറ്റിക്കൊടുക്കും.”
22ഇതു കേട്ട് ശിഷ്യന്മാർക്കു വളരെ സങ്കടമാ
യി. ഓരോരുത്തരും യേശുവിനോടു പറഞ്ഞു,
“കർത്താവേ, തീർച്ചയായും അതു ഞാനായിരി
ക്കില്ല.”
23യേശു പറഞ്ഞു,“എന്നോടൊപ്പം ഒരേ പാത്ര
ത്തിൽനിന്ന് കഴിക്കുന്ന ഒരുവനായിരിക്കും. എ
നിക്കെതിരെ തിരിയുക. 24മനുഷ്യപുത്രൻ അവ
നെപ്പറ്റി എഴുതപ്പെട്ടതുപോലെ പോയി മരി
ക്കും. തിരുവെഴുത്തുകൾ അതു തന്നെ പറയുന്നു.

എന്നാൽ മനുഷ്യപുത്രനെ കൊല്ലാൻ കൊടുക്കു
ന്നവനു കഷ്ടം. അവൻ ജനിക്കാതിരിക്കുകയാ
യിരുന്നു അവനു നല്ലത്."
25അപ്പോൾ യൂദാ യേശുവിനോടു പറഞ്ഞു,
"ഗുരോ, തീർച്ചയായും അങ്ങയെ ഒറ്റിക്കൊടു
ക്കുന്നവൻ ഞാനാകില്ല." (യൂദയായിരുന്നു യേ
ശുവിനെ ഒറ്റിക്കൊടുത്തത്). യേശു പറഞ്ഞു,
"അതേ, അതു നീ തന്നെയാണ്."

### തിരുവത്താഴം

(മർക്കൊ. 14:22-26; ലൂക്കൊ. 22:15-20;
1 കൊരി. 11:23-25)

26അവർ ആഹാരം കഴിക്കവേ, യേശുഏതാനും
അപ്പം എടുത്തു. അപ്പം തന്നതിന് ദൈവത്തോട്
നന്ദിപറഞ്ഞ് അവൻഅതുവീതിച്ച് ശിഷ്യന്മാർ
ക്കു നൽകി. യേശു പറഞ്ഞു, "ഈ അപ്പം തി
ന്നുക. ഇതെന്റെ ശരീരമാണ്."
27എന്നിട്ട് യേശു ഒരു പാനപാത്രം വീഞ്ഞെ
ടുത്തു. ദൈവത്തിന് നന്ദി പറഞ്ഞ് അവനതു
ശിഷ്യന്മാർക്കു കൊടുത്തു. യേശു പറഞ്ഞു,
"നിങ്ങളോരോരുത്തരും ഇതു കുടിക്കുക. 28ഇതെ
ന്റെ രക്തമാണ്. ഇത് ദൈവം അവന്റെ ജനത
യോടു നടത്തിയ പുതിയനിയമത്തിന്റെ തുട
ക്കമാണ്. തങ്ങളുടെ പാപം പൊറുക്കപ്പെടാൻ
ഇത് അനേകർക്കു നൽകിയിരിക്കുന്നു. 29ഞാൻ
ഇതുകൂടി പറയുന്നു. എന്റെ പിതാവിന്റെ
രാജ്യത്ത് നിങ്ങളോടൊത്ത് പുതിയ വീഞ്ഞ്
കുടിക്കും വരെ ഞാൻ ഈ വീഞ്ഞ് ഒരിക്കലും
കുടിക്കില്ല. 30ശിഷ്യന്മാരെല്ലാവരും ചേർന്ന് ഒരു
സ്തോത്രം പാടി. അനന്തരം അവർ ഒലീവു
മലയിലേക്കു പോയി.

### ശിഷ്യന്മാർ തന്നെ വിട്ടുപോകുമെന്ന് യേശു

(മർക്കൊ. 14:27-31; ലൂക്കൊ. 22:31-34;
യോഹ. 13:36-38)

31യേശു ശിഷ്യന്മാരോടു പറഞ്ഞു,"ഇന്നു രാ
ത്രി നിങ്ങൾക്കു ഞാൻ മൂലം വിശ്വാസം നഷ്ട
പ്പെടും. തിരുവെഴുത്തുകളിൽ അതെഴുതിയിട്ടു
ണ്ട്,

'ഇടയനെ ഞാൻ കൊല്ലും, ആടുകൾ ചിതറി
പ്പോകും.' *സെഖര്യാവ് 13:7*

32"പക്ഷെ ഞാൻ മരിച്ചാലും ഉയിർത്തെഴു
ന്നേൽക്കും. എന്നിട്ടു ഞാൻ ഗലീലയിലേക്കു
പോകും. നിങ്ങൾക്കുമുമ്പേ ഞാനവിടെ പോ
കും."
33പത്രൊസ് മറുപടി പറഞ്ഞു,"നീ മൂലം മറ്റെ
ല്ലാ ശിഷ്യന്മാർക്കും വിശ്വാസം നഷ്ടപ്പെട്ടാലും
എനിക്കു നഷ്ടപ്പെടില്ല."
34യേശു പറഞ്ഞു, "ഞാൻ നിന്നോടുസത്യമാ
യി പറയട്ടെ. ഇന്നു രാത്രി നീയെന്നെ തള്ളിപ്പ
റയും. കോഴി കൂകുംമുമ്പ് മൂന്നു തവണ തള്ളിപ്പ
റയും."
35എന്നാൽ പത്രൊസ് പറഞ്ഞു, "ഇല്ല. ഞാ
നൊരിക്കലും അങ്ങയെ തള്ളിപ്പറയില്ല! ഞാൻ
നിന്നോടൊപ്പം മരിക്കാനും തയ്യാറാണ്." മറ്റു
ശിഷ്യന്മാരും ഇതു തന്നെ പറഞ്ഞു.

### യേശു ഒറ്റയ്ക്കു പ്രാർത്ഥിക്കുന്നു

(മർക്കൊ. 14:32-42; ലൂക്കൊ. 22:39-46)

36പിന്നീട് യേശു ശിഷ്യന്മാരോടു കൂടി ഗെ
ത്ത്ശെമന എന്ന സ്ഥലത്തേക്കു പോയി. യേശു
ശിഷ്യന്മാരോടു പറഞ്ഞു, "ഞാൻ പ്രാർത്ഥി
ക്കാൻ അവിടെ പോകുമ്പോൾ നിങ്ങൾ ഇവിടെ
ത്തന്നെ ഇരിക്കുക." 37അനന്തരം അവൻ പത്രൊ
സിനെയും രണ്ട് സെബെദി പുത്രന്മാരെയും
കൂട്ടി പുറപ്പെട്ടു. അനന്തരം യേശു വളരെ ദുഃഖി
തനും കുഴങ്ങിയവനുമായി കാണപ്പെട്ടു. 38അ
വൻ അവരോടു പറഞ്ഞു, "എന്റെ ആത്മാവ്
ദുഃഖം കൊണ്ട് നിറഞ്ഞിരിക്കുന്നു. ദുഃഖം കൊണ്ട്
ഹൃദയം പൊട്ടുന്നു. ഇവിടെ എന്നോടൊപ്പം ഉ
ണർന്നിരിക്കുക."
39പിന്നീട് യേശു അവരിൽനിന്ന് അല്പം
അകലേക്കു നടന്നു. ഭൂമിയിൽ കവിണ്ണു വീണ്
അവൻ പ്രാർത്ഥിച്ചു, "പിതാവേ, കഴിയുമെ
ങ്കിൽ കഷ്ടതയുടെ ഈ പാനപാത്രം എനിക്കു
തരാതിരിക്കുക. എങ്കിലും എന്റെ ഇഷ്ടമല്ല
അങ്ങയുടെ ഇഷ്ടം നടക്കട്ടെ." 40എന്നിട്ട് യേശു
ശിഷ്യന്മാരുടെയടുത്തേക്ക് മടങ്ങിയെത്തി. ശി
ഷ്യന്മാർ ഉറങ്ങുന്നതാണ് അവൻകണ്ടത്. അവൻ
പത്രൊസിനോടു പറഞ്ഞു, "ഒരു മണിക്കൂറു
പോലും നിങ്ങൾക്കു എന്നോടൊപ്പം ഉണർന്നി
രുന്നു കൂടെ? 41പ്രലോഭിക്കപ്പെടാതിരിക്കാൻ
ഉണർന്നിരുന്നു പ്രാർത്ഥിക്കുക. ശരിയായതു
ചെയ്യാൻ നിങ്ങളുടെ ആത്മാവു കൊതിക്കുന്നു.
പക്ഷേ ശരീരം ക്ഷീണിച്ചതാണ്."
42പിന്നെ യേശു രണ്ടാമതും ദൂരേക്കുമാറി പ്രാ
ർത്ഥിച്ചു. "എന്റെ പിതാവേ, വേദനാകരമായ
ഇതെല്ലാം എന്നിൽ നിന്നെടുക്കാൻ കഴിയില്ലെ
ങ്കിൽ, ഞാനിതൊക്കെ ചെയ്യണമെങ്കിൽ, അങ്ങ
യുടെ ഇഷ്ടം പ്രവർത്തിച്ചാലും."
43അനന്തരം യേശു ശിഷ്യന്മാരുടെയടുത്തേ
ക്കു മടങ്ങിവന്നു. അപ്പോഴും അവർ ഉറങ്ങുന്നതു
കണ്ടു. അവരുടെ കണ്ണുകൾ ക്ഷീണിച്ചിരുന്നു.
44അതിനാൽ യേശു ഒരിക്കൽ കൂടി ദൂരേക്കു
മാറി പ്രാർത്ഥിച്ചു. മൂന്നാം തവണയും അവൻ
അതേ കാര്യങ്ങൾ തന്നെയാണ് പ്രാർത്ഥിച്ചത്.
45ശിഷ്യന്മാരുടെയടുത്തേക്കു മടങ്ങിയെത്തി
പറഞ്ഞു, "ഇപ്പോഴും നിങ്ങൾ ഉറങ്ങുകയും വി
ശ്രമിക്കുകയും ആണോ? മനുഷ്യപുത്രൻ പാപി
കളുടെ കയ്യിൽ ഏല്പിക്കപ്പെടുന്ന സമയം അടു
ത്തു. 46എഴുന്നേൽക്കൂ! നമ്മൾക്കു പോകാം. ഇതാ
എന്നെ ഒറ്റിക്കൊടുക്കുന്നവനും എത്തി."

### യേശു പിടിക്കപ്പെടുന്നു

(മർക്കൊ. 14:43-50; ലൂക്കൊ. 22:47-53;
യോഹ. 18:3-12)

47യേശു സംസാരിച്ചുകൊണ്ടിരിക്കവേ, യൂദാ
അവിടെയെത്തി. പന്ത്രണ്ടു ശിഷ്യന്മാരിലൊരു
വനായിരുന്നു അയാൾ. അനേകംപേർ അവ
നോടൊപ്പമുണ്ടായിരുന്നു. മഹാപുരോഹിതരും
ജനത്തിന്റെ മൂപ്പന്മാരും അയച്ചവരായിരുന്നു
അവർ. അവരുടെകയ്യിൽ വാളുകളും കുന്തങ്ങളു
മുണ്ടായിരുന്നു. 48യേശുവിനെ തിരിച്ചറിയാൻ
യൂദാ, അവർക്ക് ഒരടയാളം പറഞ്ഞുകൊടുത്തു.
"ഞാൻ ചുംബിക്കുന്നവനാണ് യേശു. അവനെ
പിടികൂടുക" 49അതിനാലവൻ യേശുവിന്റെയ
ടുത്തേക്കുചെന്ന് "ഗുരോ!"എന്നുവിളിച്ച് അവ
നെ ചുംബിച്ചു. 50യേശു അവനോടു പറഞ്ഞു,
"സുഹൃത്തേ നീ വന്ന കാര്യം നിറവേറ്റുക."
അപ്പോൾ വന്നവർ യേശുവിനെ പിടിച്ചു
കെട്ടി.51ഇതു നടക്കുമ്പോൾ യേശുവിനോടൊപ്പ
മുണ്ടായിരുന്ന ഒരാൾ വാൾ വലിച്ചൂരി മഹാ
പുരോഹിതന്റെ ദാസന്റെ ചെവിക്കു വെട്ടി.
52യേശു അവനോടു പറഞ്ഞു, "നിന്റെ വാൾ
അതിന്റെ സ്ഥലത്ത് തന്നെ തിരിച്ചിടുക. വാ
ളെടുക്കുന്നവൻ വാളിനാൽ കൊല്ലപ്പെടും.
53ഞാനെന്റെ പിതാവിനോടാവശ്യപ്പെട്ടാൽ
പന്ത്രണ്ടു ലെഗ്യോനിലും അധികം ദൂതന്മാരെ

എൻെറ രക്ഷയ്ക്കായി അവൻ അയയ്ക്കും എന്ന്
നിങ്ങൾക്കറിയില്ലേ. 54അപ്പോൾ എങ്ങനെ ഈ
കാര്യങ്ങൾ സാക്ഷാത്കരിക്കപ്പെടും? തിരുവെ
ഴുത്തിൽ പറഞ്ഞിരിക്കുന്നത് ഇങ്ങനെയൊക്കെ
സംഭവിക്കണമെന്നാണ്." 55ഉടന യേശു എല്ലാവ
രോടുമായി പറഞ്ഞു, "നിങ്ങളെന്നെ പിടിക്കാ
ൻ വന്നത് കുറ്റവാളിയെ എന്നപോലെ വാളും
കുന്തവുമൊക്കെയായിട്ടാണ്. എന്നും ഞാൻ
ദൈവാലയത്തിൽ ഉപദേശിച്ചിരുന്നു. ആരും
എന്നെ പിടിച്ചില്ല. 56പ്രവാചകരെഴുതിയത്
ഫലിക്കാനാണ് ഇങ്ങനെയൊക്കെ നടന്നത്."
അപ്പോൾ ശിഷ്യന്മാരെല്ലാവരും യേശുവിനെ
വിട്ട് ഓടിപ്പോയി.

### യെഹൂദപ്രമാണിമാരുടെ മുന്നിൽ

(മർക്കൊ. 14:53-65; ലൂക്കൊ. 22:54-55, 63-71;
യോഹ. 18:13-14, 19-24)

57യേശുവിനെ പിടികൂടിയവർ അവനെ മ
ഹാപുരോഹിതനായ കയ്യഫാവിൻെറ അടു
ത്തേക്കുകൊണ്ടുപോയി. ശാസ്ത്രിമാരും ജന
ത്തിൻെറ മൂപ്പന്മാരും അവിടെ ഒത്തുകൂടിയിരു
ന്നു.58യേശുവിനെ പിന്തുടർന്നിരുന്നെങ്കിലും പ
ത്രൊസ് അവൻെറയടുത്തേക്കു വന്നില്ല. മഹാ
പുരോഹിതൻെറ വീട്ടുമുറ്റംവരെ അവൻ വന്നു.
അവൻ മുറ്റത്ത് കടന്ന് കാവൽക്കാരോടൊത്തി
രുന്ന് സംഭവിക്കാൻ പോകുന്നത് കാണാൻ ആഗ്ര
ഹിച്ചു. 59യേശുവിനെ കൊല്ലാൻ പാകത്തിന്
അവനിൽ എന്തെങ്കിലും കുറ്റം കണ്ടുപിടിക്കാൻ
ശ്രമിക്കുകയായിരുന്നു മഹാപുരോഹിതരും യെ
ഹൂദസമിതി മുഴുവനും. 60കള്ളസാക്ഷികൾ പല
രും വന്നു എങ്കിലും അവനെ കൊല്ലാൻ പോന്ന
യഥാർത്ഥകാരണങ്ങൾ കണ്ടുപിടിക്കാനായില്ല.
അപ്പോൾ രണ്ടുപേർ വന്നുപറഞ്ഞു. 61"ഈ മനു
ഷ്യൻപറഞ്ഞു, 'എനിക്ക് ഈ ആലയം നശി
പ്പിക്കാനും മൂന്നു ദിവസത്തിനകം പണിയാനും
കഴിയും എന്ന്.'"

62"മഹാപുരോഹിതൻ യേശുവിനോടു ചോ
ദിച്ചു,"ഇവർ നിനക്കെതിരെ സാക്ഷി പറഞ്ഞി
രിക്കുന്നു, നിനക്കെതിരെയുള്ള ആരോപണങ്ങ
ൾക്ക് മറുപടി പറയാനില്ലേ? ഇവർ പറയുന്നതു
സത്യമല്ലേ?" 63പക്ഷേ യേശു ഒന്നും പറഞ്ഞില്ല.
വീണ്ടും മഹാപുരോഹിതൻ യേശുവിനോടു
ചോദിച്ചു, "ജീവിച്ചിരിക്കുന്ന ദൈവത്തിൻെറ
ശക്തികൊണ്ട് ഞാൻസത്യം ചെയ്തുചോദിക്കു
ന്നു.പറയൂ നീ ക്രിസ്തുവാണോ, ദൈവത്തി
ൻെറ പുത്രൻ?"

64യേശു പറഞ്ഞു,"അതേ ഞാൻ തന്നെ. പ
ക്ഷേ ഞാൻ നിങ്ങളോടു പറയുന്നു, ഭാവിയിൽ
മനുഷ്യപുത്രൻ ദൈവത്തിൻെറ വലതുവശത്തി
രിക്കുന്നതു നിങ്ങൾ കാണും. അവൻസ്വർഗ്ഗത്തി
ലെ മേഘങ്ങളുടെ മുകളിൽ കയറിവരുന്നതും
നിങ്ങൾ കാണും."

65ഇതുകേട്ട മഹാപുരോഹിതൻ കോപാകുല
നായി. അയാൾ തൻെറവസ്ത്രങ്ങൾ വലിച്ചു
കീറി പറഞ്ഞു,"ഇവൻ ദൈവവിരുദ്ധമായി സം
സാരിക്കുന്നു. ഇനിയും നമുക്കുസാക്ഷികൾ വേ
ണ്ട. ദൈവനിന്ദ ഇപ്പോൾ നിങ്ങൾ കേൾക്കുക
യും ചെയ്തു. 66നിങ്ങളെന്തു പറയുന്നു?"

യെഹൂദന്മാർ മറുപടി പറഞ്ഞു, "അവൻ
കുറ്റവാളിയാണ്, മരണം അർഹിക്കുകയും
ചെയ്യുന്നു."

67അപ്പോൾ അവിടെ കൂടിയിരുന്നവർ യേശു
വിൻെറ മുഖത്തു തുപ്പി. എന്നിട്ട് മുഷ്ടി ചുരുട്ടി
ഇടിച്ചു. ചിലർ യേശുവിൻെറ കരണത്തടിച്ചു.
68അവർ പറഞ്ഞു, "ക്രിസ്തുവേ, നീ ഒരു പ്രവാ
ചകനാണെന്നു തെളിയിക്കാൻ ആരാണു നി
ന്നെ ഇടിച്ചതെന്നു പറയുക."

### പത്രൊസ് യേശുവിനെ തള്ളിപ്പറയുന്നു

(മർക്കൊ. 14:66-72; ലൂക്കൊ. 22:56-62;
യോഹ. 18:15-18, 25-27)

69ആ സമയം പത്രൊസ് മുറ്റത്തിരിക്കുകയാ
യിരുന്നു. ഒരു ദാസി അവനെ സമീപിച്ചു.
അവൾ പറഞ്ഞു, "നീ ഗലീലയിൽ നിന്നുവന്ന
യേശുവിനോടൊപ്പമുണ്ടായിരുന്നല്ലോ."

70എന്നാൽ താനൊരിക്കലും യേശുവിനോ
ടൊപ്പം ഉണ്ടായിരുന്നില്ലെന്നു പത്രൊസ് പറ
ഞ്ഞു. എല്ലാവരുടെയും മുന്നിൽ വെച്ച് അവനി
ങ്ങനെ പറഞ്ഞു, "നിങ്ങളെന്താണു പറയുന്ന
തെന്ന് എനിക്കറിയില്ല."

71അപ്പോൾ പത്രൊസ് അവിടം വിട്ടു. പ്രവേ
ശനകവാടത്തിൽ മറ്റൊരു ദാസിയും അവനെ
കണ്ടു. അവൾ അവിടെയുള്ള എല്ലാവരോടു
മായിപറഞ്ഞു, "ഇവൻ നസറെത്തിലെ യേശു
വിൻെറ കൂടെ ഉണ്ടായിരുന്ന ആളാണ്."

72വീണ്ടും പത്രൊസ് താൻ യേശുവിൻെറ
ആളല്ലെന്ന് പറഞ്ഞു, "ദൈവം സത്യമായിട്ടും
എനിക്ക് ഈ മനുഷ്യനെ അറിയില്ല."

73അല്പസമയം കഴിഞ്ഞ് അവിടെയുണ്ടായിരു
ന്നവരിൽ ചിലർ അടുത്തുവന്നു പത്രൊസി
നോടുപറഞ്ഞു, "നീ യേശുവിനെ പിന്തുടർന്ന
വരിൽ ഒരുവനാണെന്ന് ഞങ്ങൾക്കറിയാം.
നിൻെറ സംസാരത്തിൽനിന്ന് ഞങ്ങളതറി
ഞ്ഞു."

74അപ്പോൾ പത്രൊസ് ശപിക്കാൻ തുടങ്ങി.
അവൻ ശക്തമായി പറഞ്ഞു, "ദൈവത്തിനാ
ണെസത്യം എനിക്ക് ഈ മനുഷ്യനെ അറിയില്ല!"
പത്രൊസ് ഇതു പറഞ്ഞു കഴിഞ്ഞപ്പോൾ ഒരു
കോഴികൂകി. 75അപ്പോൾ പത്രൊസ്, "കോഴികൂ
കുംമുമ്പ് നീ മൂന്നുതവണ എന്നെതള്ളിപ്പറയും."
എന്ന് യേശു തന്നോടു പറഞ്ഞിരുന്നതോർത്തു.
പത്രൊസ് പുറത്തേക്കുപോയി ഏങ്ങിക്കരഞ്ഞു.

### യേശുവിനെ പീലാത്തൊസിൻെറയ ടുത്തേക്കു കൊണ്ടുപോകുന്നു

(മർക്കൊ. 15:1; ലൂക്കൊ. 23:1-2; യോഹ. 18:28-32)

27 പിറ്റേന്ന് അതിരാവിലെ മഹാപുരോഹി
തന്മാരും ജനത്തിൻെറ മൂപ്പന്മാരും യേശു
വിനെ കൊല്ലാൻ തീരുമാനിച്ചു. 2അവർ അവ
നെ ചങ്ങലയിൽ ബന്ധിച്ചു. എന്നിട്ടവർ അവ
നെ ദേശാധികാരിയായ പീലാത്തൊസിൻെറ
യടുത്തേക്കു കൊണ്ടു പോയി.

### യൂദാ ആത്മഹത്യ ചെയ്യുന്നു

(അ.പ്രവ. 1:18-19)

3യേശുവിനെ കൊല്ലാൻ അവർ നിശ്ചയിച്ച
ത് യൂദാഅറിഞ്ഞു. യേശുവിനെ ശത്രുക്കൾക്കൊ
റ്റിക്കൊടുത്ത യൂദാ ഇതെല്ലാംകണ്ട് തൻെറ പ്രവൃ
ത്തിയിൽ വളരെ ദു:ഖിച്ചു. അതിനാൽ അവൻ
മുപ്പതു വെള്ളിക്കാശുമെടുത്ത് പുരോഹിതന്മാരു
ടെയും പ്രമാണിമാരുടെയും അടുത്തുചെന്നു.
4യൂദാ പറഞ്ഞു, "ഞാൻ പാപം ചെയ്തു. ഞാൻ
നിഷ്കളങ്കനായ ഒരുവനെ കൊല്ലാൻ നിങ്ങളെ
ഏല്പിച്ചു." യെഹൂദനേതാക്കൾ പറഞ്ഞു, "അ
തൊന്നും ഞങ്ങൾക്കറിയേണ്ട. അതൊക്കെ നി
ൻെറ പ്രശ്നം." 5അതിനാൽ യൂദാ ആ പണം
ദൈവാലയത്തിലേക്ക് എറിഞ്ഞു. എന്നിട്ടയാൾ
അവിടം വിട്ടുപോയി തൂങ്ങിച്ചത്തു.

6മഹാപുരോഹിതന്മാർ ദൈവാലയത്തിൽ
വീണ നാണയങ്ങൾ പെറുക്കിയെടുത്തു. അവർ
പറഞ്ഞു “ഈ പണം ദൈവാലയത്തിലെ
ഭണ്ഡാരത്തിൽ ഇടാൻ നമ്മുടെ ന്യായപ്രമാണം
അനുവദിക്കുന്നില്ല. കാരണം ഒരാളുടെ മരണ
ത്തിന് പ്രതിഫലം നൽകിയ തുകയാണിത്.”
7അതിനാൽ ആ പണം കൊടുത്ത് കുശവന്റെ
പറമ്പു വാങ്ങാനവർ തീരുമാനിച്ചു. യെരൂശ
ലേം സന്ദർശിക്കുന്ന പരദേശികൾ അവിടെ
വച്ച് മരിച്ചാൽ അവരെ സംസ്കരിക്കാൻ ആ
സ്ഥലം ഉപയോഗിക്കാം. 8അതിനാൽ ആ പറമ്പ്
ഇപ്പോഴും രക്തപ്പറമ്പ് എന്നറിയപ്പെടുന്നു.
9യിരെമ്യാപ്രവാചകന്റെ ഈ വാക്കുകൾ
സ്വാർത്ഥകമാവുകയായിരുന്നു:

“മുപ്പതു വെള്ളിക്കാശും അവർ എടുത്തു.
അത്രയുമാണ് അവന്റെ ജീവിതത്തിന്റെ
വിലയായി യെഹൂദർ തീരുമാനിച്ചത്. 10ആ
മുപ്പതു വെള്ളിക്കാശും കുശവന്റെ പറമ്പു
വാങ്ങാനെടുത്തു. കർത്താവ് എന്നോടു ക
ല്പിച്ചതുപോലെ ആയിരുന്നു അത്.”*

### പീലാത്തൊസ് യേശുവിനെ ചോദ്യം ചെയ്യുന്നു

(മർക്കൊ. 15:2-5; ലൂക്കൊ. 23:3-5; യോഹ. 18:33-38)

11യേശു ദേശാധികാരിയായ പീലാത്തൊസി
ന്റെ മുമ്പിൽ നിന്നു. പീലാത്തൊസ് അവനോ
ടു ചോദിച്ചു: “നീയാണോ യെഹൂദരുടെ രാജാ
വ്?” യേശു മറുപടി പറഞ്ഞു, “അതെ ഞാനാ
ണ്.”12മഹാപുരോഹിതരും മൂപ്പന്മാരും കുറ്റപ്പെടു
ത്തിയപ്പോഴും അവൻ ഒന്നും പറഞ്ഞില്ല.
13അതിനാൽ പീലാത്തൊസ് യേശുവിനോടു
ചോദിച്ചു, “നിന്നെ എല്ലാവരും കുറ്റപ്പെടുത്തു
ന്നതു കേട്ടിട്ടും നിനക്കു മറുപടിയൊന്നുമില്ലേ?”
14എന്നാൽ യേശു പീലാത്തൊസിനോടു മറു
പടിയൊന്നും പറഞ്ഞില്ല. ദേശാധികാരിക്കാക
ട്ടെ അത് ആശ്ചര്യമുളവാക്കുകയും ചെയ്തു.

### യേശുവിനെ വെറുതെ വിടാൻ പിലാത്തൊസിനു കഴിയുന്നില്ല

(മർക്കൊ. 15:6-15; ലൂക്കൊ. 23:13-25;
യോഹ. 18:39-19:16)

15എല്ലാവർഷവും പെസഹാസമയത്ത് ദേശാ
ധികാരി ഒരാളെ തടവിൽനിന്നും മോചിപ്പിക്കു
മായിരുന്നു. അതുമിക്കവാറും ജനഹിതം മാനി
ച്ചായിരിക്കും.16ആ സമയം കുപ്രസിദ്ധനായ ബ
റബ്ബാസ് എന്നൊരാൾ തടവറയിലുണ്ടായിരു
ന്നു. 17പീലാത്തൊസിന്റെ വസതിയിൽ കൂടി
യിരുന്നവരോട് അദ്ദേഹം ചോദിച്ചു, “ഞാൻ
നിങ്ങൾക്കായി ഒരാളെ സ്വതന്ത്രനാക്കാം, ആരെ
വേണം? ബറബ്ബാസിനെയോ അല്ല ക്രിസ്തു
എന്നു വിളിക്കുന്ന യേശുവിനെയോ?” 18പക്ഷേ
പീലാത്തൊസിനറിയാമായിരുന്നു അസൂയ
കൊണ്ടാണവർ യേശുവിനെ തന്നെ ഏല്പിച്ച
തെന്ന്.
19നീതിപീഠത്തിലിരുന്നാണ് പീലാത്തൊസ്
ഇതു പറഞ്ഞത്. അയാൾ അവിടെയിരിക്കെ
അയാളുടെ ഭാര്യ ഒരു സന്ദേശം കൊടുത്തയച്ചു!
“അയാളെ ഒന്നും ചെയ്യരുത്. അയാൾ തെറ്റു
കാരനല്ല. ഇന്നു ഞാനവനെ സംബന്ധിക്കുന്ന
ഒരു സ്വപ്നം കണ്ടു. അതെന്നെ വല്ലാതെ കുഴ
ക്കുന്നു.”
20എന്നാൽ യേശുവിനെ കൊല്ലുവാനും ബറ
ബ്ബാസിനെ മോചിപ്പിക്കുവാനും ആവശ്യപ്പെ
ടാൻ മഹാപുരോഹിതന്മാരും മൂപ്പന്മാരും ജന
ങ്ങളെ പ്രേരിപ്പിച്ചു.
21പീലാത്തൊസ് ചോദിച്ചു, “ബറബ്ബാസും
യേശുവും. ആരെയാണു ഞാൻ മോചിപ്പിക്കേ
ണ്ടത്?” ജനങ്ങൾ മറുപടി പറഞ്ഞു, “ബറബ്ബാ
സിനെ.”
22പീലാത്തൊസ് ചോദിച്ചു, “ക്രിസ്തു എന്നു
വിളക്കപ്പെടുന്ന യേശുവിനെ പിന്നെ ഞാനെ
ന്തുചെയ്യണം?” എല്ലാവരും ആവശ്യപ്പെട്ടു, “അ
വനെ ക്രൂശിക്കുക.” 23പീലാത്തൊസ് ചോദി
ച്ചു, “എന്തിനാണവനെ കൊല്ലാനാവശ്യപ്പെടു
ന്നത്? അവനെന്തു തെറ്റാണു ചെയ്തത്?”
പക്ഷേ എല്ലാവരും ഉച്ചത്തിൽ വിളിച്ചുകൂകി,
“അവനെ ക്രൂശിക്കുക.”
24തനിക്കു ജനാഭിപ്രായം മാറ്റാനാവില്ലെന്ന്
പീലാത്തൊസ് മനസ്സിലാക്കി. ജനങ്ങൾ കലാ
പം കൂട്ടിയേക്കുമെന്നും അയാൾ ഭയന്നു. അതി
നാൽ പീലാത്തൊസ് അല്പം വെള്ളമെടുത്ത്
എല്ലാവരും കാൺകെ തന്നെ തന്റെ കൈകൾ
കഴുകി. എന്നിട്ട് പീലാത്തൊസ് പറഞ്ഞു, “ഇ
യാളുടെ മരണത്തിൽ എനിക്കു പങ്കില്ല. നിങ്ങ
ളാണതിനുത്തരവാദി.”
25ജനങ്ങളാകെ മറുപടി പറഞ്ഞു, “അവന്റെ
മരണത്തിനു ഞങ്ങളായിരിക്കും ഉത്തരവാദി. അ
വന്റെ മരണത്തിന്റെ ശിക്ഷ ഞങ്ങളും ഞങ്ങ
ളുടെ മക്കളും ഏറ്റെടുക്കുന്നു.”
26പീലാത്തൊസ് ബറബ്ബാസിനെ അവർക്കാ
യി സ്വതന്ത്രനാക്കി. യേശുവിനെ ചാട്ടകൊണ്ട
ടിക്കാൻ പീലാത്തൊസ് ഭടന്മാരോടാജ്ഞാപി
ച്ചു. അനന്തരം യേശുവിനെ ക്രൂശിക്കാൻ പട്ടാ
ളക്കാരെ ഏല്പിച്ചു കൊടുത്തു.

### ഭടന്മാർ യേശുവിനെ പരിഹസിക്കുന്നു

(മർക്കൊ. 15:16-20; യോഹ. 19:2-3)

27പീലാത്തൊസിന്റെ പടയാളികൾ യേശു
വിനെദേശാധികാരിയുടെ കൊട്ടാരത്തിൽ കൊ
ണ്ടുവന്നു. സൈനീകവ്യൂഹം മുഴുവനും അവ
ന്റെചുറ്റും കൂടി. 28അവർ അവന്റെ വസ്ത്രം
മാറ്റി ചുവന്ന ഒരു പുറങ്കുപ്പായം അണിയിച്ചു.
29അവർ ഒരു മുൾക്കിരീടം ഉണ്ടാക്കി. അവരത്
യേശുവിന്റെ തലയിൽ വച്ചു. അവന്റെ വല
തുകയ്യിൽ ഒരു വടിയും പിടിപ്പിച്ചു. എന്നിട്ട്
യേശുവിന്റെ മുമ്പിൽ മുട്ടുകുത്തി, “യെഹൂദ
രുടെ രാജാവേ” എന്ന് പറഞ്ഞ് അവർ പരിഹ
സിച്ചു. 30ഭടന്മാർ യേശുവിന്റെ മുഖത്തു തുപ്പി.
എന്നിട്ടവർ അവന്റെ കയ്യിൽനിന്ന് വടി വാ
ങ്ങി അവന്റെ തലയ്ക്ക് പലവട്ടം അടിച്ചു.
31അവനെ പരിഹസിച്ചതിനുശേഷം പുറങ്കു
പ്പായം മാറ്റി അവന്റെ സ്വന്തം കുപ്പായം തന്നെ
വീണ്ടും ധരിപ്പിച്ചു. എന്നിട്ട് യേശുവിനെ ക്രൂ
ശിക്കാൻ ദൂരേക്കു കൊണ്ടുപോയി.

### യേശു ക്രൂശിക്കപ്പെടുന്നു

(മർക്കൊ. 15:21-32; ലൂക്കൊ. 23:26-43;
യോഹ. 19:17-27)

32ഭടന്മാർ യേശുവിനെയുംകൊണ്ട് നഗരത്തി
നു പറത്തേക്കുപോകുകയായിരുന്നു. അവർ മ
റ്റൊരാളെക്കൊണ്ട് യേശുവിന്റെ കുരിശു ചുമ
പ്പിച്ചു. കുറേനക്കാരനായ ശീമോൻ ആയിരുന്നു
അത്. 33ഗോൽഗോഥാ എന്ന സ്ഥലത്തേക്കാണ
വർ അവനെ കൊണ്ടുപോയത്. (“തലയോട്ടി
കളുടെ സ്ഥലം” എന്നാണ് ഈ വാക്കിന്റെ

---

**മുപ്പതു … കല്പിച്ചതുപോലെയായിരുന്നു** ഉദ്ധരണി സെഖര്യ. 11:12,13, യിരെ. 32:6-9.

അർത്ഥം.) **34**ഗോൽഗോഥായിൽ വച്ച് ഭടന്മാർ
യേശുവിനു കുടിക്കാൻ വീഞ്ഞുനൽകി. കയ്പു
ചേർത്ത വീഞ്ഞാണവർ നൽകിയത്.യേശു അ
തുരുചിച്ചു നോക്കിയെങ്കിലും കുടിക്കാൻ വിസ
മ്മതിച്ചു.**35**സൈനികർ അവനെ കുരിശിൽ തറ
ച്ചു. അവർ അവൻെറ വസ്ത്രം വീതം വെക്കാൻ
നറുക്കിട്ടു. **36**ഭടന്മാർ അവിടിരുന്ന് യേശുവിനെ
സശ്രദ്ധംവീക്ഷിച്ചു.**37**കുറ്റം വെളിവാക്കുന്ന ശി
ലാശാസനം അവർ അവൻെറ തലയ്ക്കു മുക
ളിൽ എഴുതിതൂക്കി. “ഇതാണ് യേശു, യെഹൂദ
രുടെരാജാവ്” എന്നായിരുന്നു അത്. **38**യേശുവി
നോടൊപ്പം രണ്ട് മോഷ്ടാക്കളെയും അവർ ക്രൂ
ശിച്ചു. ഒരാളെ അവൻെറ വലതുവശത്തും അ
പരനെ ഇടതുവശത്തും.**39**അതുവഴി കടന്നു പോ
യവരൊക്കെ അവനെ ദുഷിച്ചു പറഞ്ഞു. അവർ
തലകുലുക്കി **40**പറഞ്ഞു, “ദൈവാലയം നശിപ്പി
ച്ചു വീണ്ടും പണിയാൻ കഴിയുമെന്നു പറഞ്ഞ
വനല്ലേ നീ? സ്വയം രക്ഷപ്പെട്! നീ യഥാർ
ത്ഥത്തിൽ ദൈവപുത്രനെങ്കിൽ കുരിശിൽ നി
ന്നിറങ്ങി വരിക.”

**41**മഹാപുരോഹിതരും, ശാസ്ത്രിമാരും, മൂപ്പ
ന്മാരും അവിടെയുണ്ടായിരുന്നു. മറ്റുള്ളവരെ
പ്പോലെ അവരും അവനെ പരിഹസിച്ചു. **42**അ
വർപറഞ്ഞു,“അവൻ മറ്റുള്ളവരെ രക്ഷിച്ചു. പ
ക്ഷേസ്വയം രക്ഷിക്കാനവനു കഴികയില്ല. ‘അ
വൻയിസ്രായേലിൻെറ രാജാവാണ്’ എന്ന് ആ
ളുകൾ പറയുന്നു. അവൻ രാജാവാണെങ്കിൽ
ഇപ്പോൾതന്നെ കുരിശിൽനിന്നും ഇറങ്ങിവര
ട്ടെ. അപ്പോൾ നമുക്കവനിൽ വിശ്വസിക്കാം.
**43**അവൻ ദൈവത്തിൽ വിശ്വസിച്ചു. ദൈവം
വേണമെങ്കിൽ അവനെ രക്ഷിക്കട്ടെ. അവൻ
അവനെപ്പറ്റി പറഞ്ഞു,‘ഞാൻ ദൈവപുത്രനാ
ണ്.’” **44**കൂടാതെ യേശുവിനോടൊപ്പം ക്രൂശിക്ക
പ്പെട്ടിരുന്ന കള്ളന്മാരും അവനെ ദുഷിച്ചു പറ
ഞ്ഞു.

### യേശു മരിക്കുന്നു

(മർക്കൊ. 15:33-41; ലൂക്കൊ. 23:44-49;
യോഹ. 19:28-30)

**45**ഉച്ചയ്ക്ക് രാജ്യമാകെ ഇരുൾ വ്യാപിച്ചു. മൂ
ന്നുമണിക്കൂർ നേരത്തേക്ക് ഈ ഇരുട്ടു നീണ്ടു
നിന്നു.**46**മൂന്നു മണിയോളമായപ്പോൾ യേശു ഉറ
ക്കെനിലവിളിച്ചു, “ഏലി, ഏലി, ലമ്മാ സബ
ക്താനി?” “എൻെറ ദൈവമേ, എൻെറ ദൈവമേ
നീയെന്താണെന്നെ കൈവിട്ടത്?”* എന്നാണി
തിൻെറ അർത്ഥം.

**47**അവിടെ നിന്നവരിൽ ചിലരിതു കേട്ടു.
അവർപറഞ്ഞു, “അവൻ ഏലീയാവെ വിളിക്കു
കയാണ്.”

**48**പെട്ടെന്ന് കൂട്ടത്തിലൊരാൾ ഓടിപ്പോയി
ഒരു നീർപ്പഞ്ഞി കൊണ്ടുവന്നു. അയാൾ അതു
വിനാഗിരിയിൽ മുക്കി ഒരുകമ്പിൽ വെച്ചു കെ
ട്ടി.എന്നിട്ടത് യേശുവിനു കുടിക്കാൻ നീട്ടിക്കൊ
ടുത്തു.**49**പക്ഷേ മറ്റുള്ളവർപറഞ്ഞു, “വരട്ടെ, ഏ
ലീയാവ് അവനെ രക്ഷിക്കാൻ വരുമോ എന്നു
നോക്കാം.”

**50**യേശു വീണ്ടും ഉച്ചത്തിൽ കരഞ്ഞ് പ്രാണ
നെ വിട്ടു.

**51**യേശുമരിച്ചപ്പോൾ ദൈവാലയത്തിലെ തി
രശ്ശീല നടുവേ രണ്ടായി കീറി. മുകളിൽനിന്നും
താഴെവരെ. ഭൂമി കുലുങ്ങുകയും പാറകൾ പൊ
ട്ടുകയുംചെയ്തു. **52**ശവക്കല്ലറകൾ എല്ലാം തുറ
ക്കപ്പെടുകയും ദൈവത്തിൻെറയാൾക്കാർ പല
രും മരണത്തിൽനിന്ന് ഉയിർത്തെഴുന്നേൽക്കു
കയും ചെയ്തു. **53**അവർ കല്ലറകളിൽ നിന്നും
പുറത്തുവന്നു. യേശു ഉയിർത്തെഴുന്നേറ്റശേഷം
അവർ വിശുദ്ധനഗരത്തിലേക്കുപോയി. പല
രും അവരെകണ്ടു.

**54**ശതാധിപനും യേശുവിനു കാവൽനിന്ന
പട്ടാളക്കാരും ഭൂകമ്പവും മറ്റു സംഭവങ്ങളും ക
ണ്ടു. അവർ വളരെഭയന്നു പറഞ്ഞു, “അവൻ
യഥാർത്ഥത്തിൽ ദൈവപുത്രനായിരുന്നു.”

**55**യേശുവിനെ ശുശ്രൂഷിക്കാൻ ഗലീലയിൽ
നിന്നു വന്നവരടക്കം അനേകം സ്ത്രീകളും അതു
കാണുന്നുണ്ടായിരുന്നു. **56**മഗ്ദലമറിയ, യാക്കോ
ബിൻെറയും യോസെയുടെയും മാതാവായ മ
റിയ, യാക്കോബിൻെറയും യോഹന്നാൻെറയും
അമ്മ എന്നിവരും ഉണ്ടായിരുന്നു.

### യേശുവിനെ സംസ്കരിക്കുന്നു

(മർക്കൊ. 15:42-47; ലൂക്കൊ. 23:50-56;
യോഹ. 19:38-42)

**57**ആ സായാഹ്നത്തിൽ യോസേഫ് എന്നു
പേരായ ഒരു ധനികൻ യെരൂശലേമിൽ വന്നു.
അരിമഥ്യയിൽനിന്നും വന്ന അയാൾ യേശുവി
ൻെറ ശിഷ്യനായിരുന്നു. **58**യോസേഫ് പീലാ
ത്തൊസിനെ സമീപിച്ച് യേശുവിൻെറ മൃത
ദേഹം ചോദിച്ചു. യോസേഫിന് യേശുവിൻെറ
ശരീരം നൽകാൻ പീലാത്തൊസ് പട്ടാളക്കാരോ
ട്ആജ്ഞാപിച്ചു.**59**യോസേഫ് പുതിയ തുണി
യിൽ അവൻെറ ശരീരം പൊതിഞ്ഞുകൊണ്ടു
പോയി.**60**പാറ തുരന്നുണ്ടാക്കിയ പുതിയ കല്ലറ
യിൽ യോസേഫ് അവനെ സംസ്കരിച്ചു. കല്ലറ
വലിയൊരു കല്ല് ഉരുട്ടിവെച്ച് അടച്ചു. ഇതെല്ലാം
ചെയ്ത് യോസേഫ് പോയി. **61**മഗ്ദലമറിയ
യും മറിയയെന്നുപേരായ മറ്റേ സ്ത്രീയും അവി
ടെ കല്ലറക്കെതിർവശത്തായി ഇരുന്നു.

### ശവകുടീരത്തിനു കാവൽ

**62**അന്ന് തയ്യാറെടുപ്പു ദിവസമായിരുന്നു. അ
തിനടുത്തദിവസം മഹാപുരോഹിതന്മാരും പ
രീശന്മാരും പീലാത്തൊസിൻെറയടുത്തേക്കു
പോയി. **63**അവർ പറഞ്ഞു, “യജമാനനേ, ആ
കപടവേഷധാരി ജീവിച്ചിരുന്നപ്പോൾ പറഞ്ഞ
ല്ലോ ‘മൂന്നുനാൾക്കുശേഷം ഞാൻ ഉയിർത്തെഴു
ന്നേൽക്കും’എന്ന്. **64**അതിനാൽ അവൻെറ ശിഷ്യ
ന്മാർവന്ന് മൃതദേഹം മോഷ്ടിച്ചു കൊണ്ടുപോ
കുവാനിടയുണ്ട്. എന്നിട്ട് അവർക്ക് അവൻ ഉയി
ർത്തെഴുന്നേറ്റതായി ആളുകളോടു പറയാമ
ല്ലോ. ആനുണ അവർ അവനെപ്പറ്റിമുമ്പ് പറ
ഞ്ഞിരുന്നതിലും ഭീകരമായിരിക്കും. അതുകൊ
ണ്ട് മൂന്നുനാൾ കഴിയുന്നതുവരേക്കും സുരക്ഷി
തമായകാവൽ ഏർപ്പെടുത്താൻ ഞങ്ങൾ അഭ്യർ
ത്ഥിക്കുന്നു.”

**65**പീലാത്തൊസ് പറഞ്ഞു, “നിങ്ങൾക്കറിയാ
വുന്നത്ര മികച്ചരീതിയിൽ പട്ടാളക്കാരെയും
കൊണ്ടുചെന്ന് അവിടെ കാവലിരിക്കുക.” **66**അ
തിനാൽ അവരെല്ലാവരും ശവകുടീരത്തിൽ
ചെന്ന് അവിടം സുരക്ഷിതമാക്കി. കല്ലറ അടച്ചി
രുന്ന കല്ലിന് മുദ്രവച്ചും പട്ടാളക്കാരെ കാവലി
രുത്തിയും അവരതു സുരക്ഷിതമാക്കി.

### യേശു ഉയിർത്തെഴുന്നേറ്റ വാർത്ത

(മർക്കൊ. 16:1-8; ലൂക്കൊ. 24:1-12;
യോഹ. 20:1-10)

**28** ശബ്ബത്ത് ദിവസത്തിൻെറ പിറ്റേന്ന് ആ
ഴ്ചയിലെ ആദ്യത്തെ ദിവസമാണ്. അ

---

**ഏലി ... കൈവിട്ടത്** ഉദ്ധരണി സങ്കീ. 22:1.

ന്നത്തെ പ്രഭാതത്തിൽ മഗ്ദലമറിയയും മറ്റേ
മറിയയും കല്ലറ സന്ദർശിക്കാനെത്തി.
2ആ സമയം അവിടെ ഒരു വലിയ ഭൂകമ്പ
മുണ്ടായി. കർത്താവിൻെറ ഒരു ദൂതൻ ആകാശ
ത്തുനിന്നും വന്നു. ദൂതൻ കല്ലറയ്ക്കടുത്തെത്തി
മൂടിക്കല്ല് ഉരുട്ടിമാറ്റി. എന്നിട്ട് അതിന്മേൽ ഇരു
ന്നു. 3മിന്നൽപ്പിണർ പോലെ തിളക്കമായിരുന്നു
ദൂതന്. മഞ്ഞുപോലെ വെളുത്ത വസ്ത്രങ്ങൾ.
4കാവലിരുന്ന ഭടന്മാർ ദൂതനെ കണ്ടു ഭയന്നു
വിറച്ചു.
5ദൂതൻ ആ സ്ത്രീകളോട് പറഞ്ഞു, "ഭയപ്പെ
ടേണ്ട, ക്രൂശിതനായ യേശുവിനെയാണ് നിങ്ങ
ളന്വേഷിക്കുന്നതെന്ന് എനിക്കറിയാം. 6പക്ഷേ
യേശു ഇവിടെയില്ല. അവൻ മുമ്പു പറഞ്ഞ
തുപോലെ ഉയിർത്തെഴുന്നേറ്റു. അവൻെറ ശരീ
രം കിടത്തിയിരുന്ന സ്ഥലം വന്നുനോക്കുക.
7എന്നിട്ട് വേഗം പോയി അവൻെറ ശിഷ്യന്മാ
രോടു പറയുക: 'യേശു ഉയിർത്തെഴുന്നേറ്റിരി
ക്കുന്നു. അവൻ ഗലീലയിലേക്കു പോകുകയാ
ണ്. നിങ്ങളെക്കാൾ മുമ്പ് അവൻ അവിടെയെ
ത്തും. നിങ്ങൾക്കവിടെ അവനെ കാണാം.'" എ
ന്നിട്ട് ദൂതൻ പറഞ്ഞു, "ഞാൻ നിങ്ങളോടിക്കാ
ര്യം അറിയിച്ചു കഴിഞ്ഞു."
8അതിനാൽ ആ സ്ത്രീകൾ വേഗം ശവകുടീരം
വിട്ടുപോയി. അവർ വല്ലാതെ ഭയന്നിരുന്നു
വെങ്കിലും വളരെയധികം സന്തോഷിച്ചു. സംഭ
വിച്ചതൊക്കെ ശിഷ്യന്മാരോടു പറയാൻ അവർ
ക്കു തിടുക്കമായി. 9അവർ ഓടിപ്പോകവേ യേശു
അവരുടെ മുമ്പിൽ വന്ന് അവരെ അഭിവാദ്യം
ചെയ്തു. അവർ യേശുവിനടുത്തേക്കു ചെന്ന്
അവൻെറ കാലിൽ കെട്ടിപ്പിടിച്ച് അവനെ നമ
സ്കരിച്ചു. 10അപ്പോൾ യേശു സ്ത്രീകളോടു
പറഞ്ഞു, "ഭയപ്പെടാതിരിക്കൂ. പോയി എൻെറ
സഹോദരന്മാരോടു പറയൂ ഗലീലയിലേക്കു
പോകാൻ. അവർ എന്നെ അവിടെ കാണും."

### യെഹൂദനേതാക്കളോടു വിവരിക്കുന്നു

11സ്ത്രീകൾ ശിഷ്യന്മാരോടു പറയാൻ പോ
യി. അതേ സമയം ശവകുടീരത്തിനു കാവലിരി
ക്കുകയായിരുന്ന ഭടന്മാരിൽ ചിലരും നഗരത്തി
ലേക്കുപോയി. സംഭവിച്ചതു മഹാപുരോഹിത
രോടു പറയാനാണവർ പോയത്. 12അപ്പോൾ
മഹാപുരോഹിതർ സമ്മേളിച്ചു ജനത്തിൻെറ
മൂപ്പന്മാരുമായി ആലോചിച്ച് ഒരു പദ്ധതിയിട്ടു.
അവർ ഭടന്മാർക്ക് ധാരാളം പണം കൊടുത്ത്
ഒരു കള്ളം പറയാൻ നിയോഗിച്ചു. 13അവർ
ഭടന്മാരോടു പറഞ്ഞു,"രാത്രിയിൽ ഞങ്ങൾ ഉറ
ങ്ങിക്കിടക്കുമ്പോൾ യേശുവിൻെറ ശിഷ്യന്മാർ
വന്ന് മൃതദേഹം മോഷ്ടിച്ചു എന്ന് ജനങ്ങളോടു
നിങ്ങൾ പറയണം. 14ദേശവാഴി ഇതറിഞ്ഞാൽ
അയാളെ ഞങ്ങൾ സമാധാനപ്പെടുത്തി നിങ്ങ
ളെ രക്ഷിച്ചു കൊള്ളാം."
15അതു കേട്ട ഭടന്മാർ പണം ഒളിച്ചുവച്ച്
മഹാപുരോഹിതരുടെ നിർദ്ദേശപ്രകാരം പ്രവർ
ത്തിച്ചു. ആ കഥ ഇന്നോളം യെഹൂദർക്കിടയിൽ
പ്രചരിക്കുന്നു.

### യേശു ശിഷ്യന്മാരോടു സംസാരിക്കുന്നു

(മർക്കൊ. 16:14-18; ലൂക്കൊ. 24:36-49;
യോഹ. 20:19-23; അ.പ്രവ. 1:6-8)

16പതിനൊന്നു ശിഷ്യന്മാരും ഗലീലയിലേ
ക്കുപോയി. യേശു നിർദ്ദേശിച്ചിരുന്ന മലയിലേ
ക്കാണവർപോയത്. 17മലയിൽ അവർ യേശുവി
നെകണ്ടു. അവർ അവനെ നമസ്കരിച്ചു. എങ്കി
ലും യഥാർത്ഥത്തിൽ അതു യേശുവാണെന്ന്
ചില ശിഷ്യന്മാർ വിശ്വസിച്ചില്ല. 18അതിനാൽ
യേശു അവരുടെയടുത്തേക്കു വന്നു പറഞ്ഞു,
"സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സർവ്വ അധി
കാരങ്ങളും എനിക്കു തന്നിരിക്കുന്നു. 19അതിനാ
ൽ നിങ്ങൾ എല്ലാ രാജ്യങ്ങളിലും ചെന്ന് അവ
രെ ശിഷ്യന്മാരാക്കുക. പിതാവിൻെറയും പുത്ര
ൻെറയും പരിശുദ്ധാത്മാവിൻെറയും പേരിൽ
അവരെ സ്നാനപ്പെടുത്തുക. 20ഞാൻ നിങ്ങ
ളോട് പറഞ്ഞിട്ടുള്ളതെല്ലാം അനുസരിക്കാൻ അ
വരെ പഠിപ്പിക്കുക. ഞാൻ എപ്പോഴും നിങ്ങളോ
ടൊപ്പമുണ്ടാകുമെന്ന് നിങ്ങൾക്കുറപ്പിക്കാം. ലോ
കാവസാനംവരെ ഞാൻ നിങ്ങളോടൊപ്പമു
ണ്ടാകും."

# മർക്കോസ് എഴുതിയ സുവിശേഷം

## യേശുവിൻെറ വരവ്

(മത്താ. 3:1-12; ലൂക്കൊ. 3:1-9, 15-17;
യോഹ. 1:19-2)

1 ദൈവപുത്രനായ യേശുക്രിസ്തുവിനെപ്പറ്റി
യുള്ള സുവിശേഷം ആരംഭിക്കുന്നത്, സംഭവി
ക്കുന്നതിനെപ്പറ്റി 2യെശയ്യാപ്രവാചകൻ പറ
ഞ്ഞതോടെയാണ്. യെശയ്യാവ് എഴുതി:
"ശ്രദ്ധിക്കൂ! ഞാൻ എൻെറ ദൂതനെ നിനക്കു
മുൻപായി അയയ്ക്കും. അവൻ നിനക്കുവഴി
യൊരുക്കും." *മലാഖി 3:1*
3"മരുഭൂമിയിൽ നിന്നൊരാൾ വിളിച്ചുപറയു
ന്നു: 'കർത്താവിനായി വഴിയൊരുക്കുവിൻ
അവൻെറ മാർഗ്ഗങ്ങൾ നേരെയാക്കുവിൻ.'"
*യെശയ്യാവ് 40:3*
4അതിനാൽ സ്നാപകയോഹന്നാൻ വന്ന്
ആളുകളെ മരുഭൂമിയിൽ സ്നാനപ്പെടുത്തി. ത
ങ്ങൾ മാനസാന്തരപ്പെട്ടു എന്നു കാണിക്കാൻ
സ്നാനപ്പെടുകയാണ് വേണ്ടതെന്ന് യോഹ
ന്നാൻ അവരോടു പറഞ്ഞു. അപ്പോഴവരുടെ
പാപങ്ങൾ പൊറുക്കപ്പെടും. 5യെഹൂദ്യയിലെ
യും യെരൂശലേമിലെയും എല്ലാ ജനങ്ങളും യോ
ഹന്നാൻെറ അടുക്കലേക്കു പ്രവഹിച്ചു. അവർ
തങ്ങൾ ചെയ്തപാപങ്ങളേറ്റു പറഞ്ഞു. യോ
ഹന്നാൻ അവരെ യോർദ്ദാൻനദിയിൽ സ്നാന
പ്പെടുത്തി. 6ഒട്ടകരോമംകൊണ്ടുണ്ടാക്കിയ വ
സ്ത്രങ്ങൾ യോഹന്നാൻ ധരിച്ചിരുന്നു. തുകൽ
കൊണ്ടുള്ള ഒരു അരപ്പട്ടയും അദ്ദേഹം ധരിച്ചിരു
ന്നു. അവൻ വെട്ടുക്കിളികളെ തിന്നുകയും കാട്ടു
തേൻ കുടിയ്ക്കുകയും ചെയ്തിരുന്നു. 7യോഹ
ന്നാൻ ഇങ്ങനെയാണവരോടു പ്രസംഗിച്ചത്.
"എനിക്കു പിന്നാലെ എന്നെക്കാൾ ശ്രേഷ്ഠനാ
യവൻ വരുന്നു. അവൻെറ ചെരുപ്പിൻെറ വള്ളി
അഴിക്കുവാൻപോലും ഞാൻ യോഗ്യനല്ല.
8ഞാൻ നിങ്ങളെ ജലം കൊണ്ടു ജ്ഞാനസ്നാ
നം ചെയ്തു. വരുവാനിരിക്കുന്നവൻ നിങ്ങളെ
പരിശുദ്ധാത്മാവിൽ സ്നാനപ്പെടുത്തും."

## യേശു ജ്ഞാനസ്നാനം ഏൽക്കുന്നു

(മത്താ. 3:13-17; ലൂക്കൊ. 3:21-22)

9ആ സമയം യേശു ഗലീലയിലെ നസറെ
ത്തിൽനിന്നും യോഹന്നാൻെറ അടുത്തെത്തി.
യോഹന്നാൻ യേശുവിനെ യോർദ്ദാൻനദിയിൽ
സ്നാനപ്പെടുത്തി. 10യേശു വെള്ളത്തിൽനിന്നും
പൊങ്ങിവരുമ്പോൾ അവൻ തുറന്ന ആകാശം
കണ്ടു. പരിശുദ്ധാത്മാവ് ഒരു പ്രാവിൻെറ രൂപ
ത്തിൽ യേശുവിൻെറ അടുത്തെത്തി. 11സ്വർ
ഗ്ഗത്തിൽനിന്നൊരു ശബ്ദം പറഞ്ഞു; "നീയെ
ൻെറ പുത്രനാണ്, ഞാൻ നിന്നെ സ്നേഹിക്കു
ന്നു. ഞാൻ നിന്നിൽ സന്തുഷ്ടനാണ്.

## യേശു പരീക്ഷിക്കപ്പെടാൻ പോകുന്നു

(മത്താ. 4:1-11; ലൂക്കൊ. 4:1-13)

12അനന്തരം പരിശുദ്ധാത്മാവ് യേശുവിനെ
ഒറ്റയ്ക്ക് മരുഭൂമിയിലേക്കു കൊണ്ടുപോയി.
13നാല്പതു ദിവസം അവനവിടെ വന്യമൃഗങ്ങ
ളോടൊത്തുവസിച്ചു. അവൻ മരുഭൂമിയിലായി
രിക്കവേ, സാത്താൻ അവനെ പ്രലോഭിപ്പിച്ചു.
ദൂതന്മാർ വന്ന് യേശുവിനെ ശുശ്രൂഷിച്ചു പോ
ന്നു.

## യേശു ഏതാനും ശിഷ്യന്മാരെ തിരഞ്ഞെടുക്കുന്നു

(മത്താ. 4:12-22; ലൂക്കൊ. 4:14-15; 5:1-11)

14അതിനു ശേഷം, യോഹന്നാൻ തുറങ്കിലട
യ്ക്കപ്പെട്ടു. യേശു ഗലീലയിലേക്കു പോയി
ദൈവത്തിൻെറ സുവിശേഷം പ്രസംഗിച്ചു.
15യേശു പറഞ്ഞു, "ഇതാ അനുയോജ്യമായ സമ
യമായി. ദൈവരാജ്യം എത്തിയിരിക്കുന്നു. നി
ങ്ങൾ മാനസാന്തരപ്പെട്ട് സുവിശേഷത്തിൽ വി
ശ്വസിക്കുക."
16യേശു ഗലീലതടാകത്തിനടുത്തുകൂടി പോ
കുകയായിരുന്നു. അവൻ ശിമോനെയും സ
ഹോദരൻ അന്ത്രെയാസിനെയും കണ്ടു. മീൻ
പിടുത്തക്കാരായിരുന്ന അവർ വലയെറിയുക
യായിരുന്നു. 17യേശു അവരോടു പറഞ്ഞു, "വ
രൂ, എന്നെ പിന്തുടരൂ. ഞാൻ നിങ്ങളെ തികച്ചും
വ്യത്യസ്തമായ മീൻ പിടുത്തക്കാരാക്കാം. നി
ങ്ങൾ മീനല്ല മനുഷ്യരെയാണ് ഒത്തുകൂട്ടേണ്ടത്."
18അതിനാൽ ശിമോനും അന്ത്രെയാസും വലക
ളുപേക്ഷിച്ച് യേശുവിനെ പിന്തുടർന്നു.
19യേശു തടാകത്തീരത്തു കൂടിത്തന്നെ നടന്നു.
അവൻ രണ്ടു സഹോദരന്മാരെക്കൂടി കണ്ടു. സെ
ബെദിയുടെ പുത്രന്മാരായ യാക്കോബും യോ
ഹന്നാനും. അവർ തങ്ങളുടെ വള്ളത്തിൽ മീൻ
പിടിക്കാൻ വല ഒരുക്കുകയായിരുന്നു. 20അവ
രുടെ അപ്പൻ സെബെദിയും മറ്റു ജോലിക്കാരും
വഞ്ചിയിലുണ്ടായിരുന്നു. യേശു സഹോദരന്മാ
രെ കണ്ടപ്പോൾ അവരോട് തന്നെ പിന്തുടരാൻ
പറഞ്ഞു. അവർ തങ്ങളുടെ അപ്പനെ വിട്ട്
യേശുവിനെ പിന്തുടർന്നു.

## അശുദ്ധാത്മാവ് ബാധിച്ച ഒരാളെ യേശു സുഖപ്പെടുത്തുന്നു

(ലൂക്കൊ. 4:31-37)

21യേശുവും ശിഷ്യന്മാരും കഫർന്നഹൂമിലേ
ക്കു പോയി. ശബ്ബത്തു ദിവസം യേശു യെഹൂദ
പ്പള്ളിയിലെത്തി ജനങ്ങളെ ഉപദേശിച്ചു. 22യേ
ശുവിൻെറ ഉപദേശം അവരെ അത്ഭുതപരത
ന്ത്രരാക്കി. യേശു ഉപദേശിച്ചത് അവരുടെ ശാ
സ്ത്രിമാരെപ്പോലെയായിരുന്നില്ല. അധികാര
ത്തോടെയാണവൻ ഉപദേശിച്ചത്. 23അവൻ
യെഹൂദപ്പള്ളിയിലിരിക്കെ, അശുദ്ധാത്മാവ് ബാ
ധിച്ച ഒരാളവിടെയുണ്ടായിരുന്നു. അയാൾ അ
ലറി,24"നസറെത്തിലെ യേശുവേ! നിനക്കു ഞ
ങ്ങളെക്കൊണ്ടെന്താണു വേണ്ടത്? നീ ഞങ്ങളെ
നശിപ്പിക്കാനാണോ വന്നത്? നീ ആരാണെന്ന്
എനിക്കറിയാം, ദൈവത്തിൻെറ പരിശുദ്ധൻ!"
25യേശു അവനെ ശകാരിച്ചു, "മിണ്ടാതിരിക്ക്,
അയാളിൽ നിന്ന് പുറത്തു വരൂ."

26അയാളെ വിറപ്പിച്ചുകൊണ്ട് വലിയ ശബ്ദ
ത്തോടെ അശുദ്ധാത്മാവ് പുറത്തു പോയി.
27ജനങ്ങൾ അത്ഭുതപ്പെട്ടു. അവർ പരസ്പരം
ചോദിച്ചു, "എന്താണിവിടെ സംഭവിക്കുന്നത്?
ഇയാൾ പുതിയതു ചിലതു ഉപദേശിക്കുന്നു.
അതും അധികാരത്തോടെ! അവൻ അശുദ്ധാത്മാ
ക്കളോട് ആജ്ഞാപിക്കുകവരെ ചെയ്യുന്നു. അ
ശുദ്ധാത്മക്കളാകട്ടെ അവനെ അനുസരിക്കുക
യും ചെയ്യുന്നു." 28അങ്ങനെ യേശുവിനെപ്പറ്റി
യുള്ള വാർത്തകൾ ഗലീലയിലെങ്ങും പരന്നു.

### യേശു അനേകം പേരെ സുഖപ്പെടുത്തുന്നു

(മത്താ. 8:14-17; ലൂക്കൊ. 4:38-41)

29യേശുവും ശിഷ്യന്മാരും യെഹൂദപ്പള്ളിവി
ട്ടു. അവരെല്ലാവരും യാക്കോബിനോടും യോഹ
ന്നാനോടുമൊപ്പം ശിമോൻെറയും അന്ത്രെയാ
സിൻെറയും വീട്ടിലേക്കുപോയി. 30ശിമോൻെറ
അമ്മായിയമ്മയ്ക്കു സുഖമില്ലായിരുന്നു. അ
വൾ പനിപിടിച്ചു കിടപ്പിലായിരുന്നു. അവി
ടെയുണ്ടായിരുന്നവർ യേശുവിനോട് അവളെ
പ്പറ്റി പറഞ്ഞു. 31യേശു അവളുടെ കിടയ്ക്കക്കരു
കിലേക്ക് ചെന്ന് അവളുടെ കൈപിടിച്ച് അവ
ളെ എഴുന്നേൽക്കാൻ സഹായിച്ചു. പനി വിട്ടു
പോയി, അവൾ സുഖപ്പെട്ടു. അപ്പോഴവൾ
അവരെ ശുശ്രൂഷിക്കാൻ തുടങ്ങി.
32അന്നു രാത്രി സൂര്യാസ്തമയത്തിനു ശേഷം
വളരെയധികം രോഗികളെ ആളുകൾ യേശുവി
നടുത്തെത്തിച്ചു. ഭൂതം ബാധിച്ചവരും അക്കൂട്ട
ത്തിൽ ഉണ്ടായിരുന്നു. 33നഗരത്തിലെ എല്ലാവ
രും തന്നെ ആ ഭവനത്തിനു മുമ്പിൽ തടിച്ചു
കൂടി. 34യേശു പലവിധ രോഗങ്ങളുള്ള വളരെ
പേരെ സുഖപ്പെടുത്തി. അനേകം ഭൂതങ്ങളെ
യും ഒഴിപ്പിച്ചു. എന്നാലവൻ ഭൂതങ്ങളെ സംസാ
രിക്കാൻ അനുവദിച്ചില്ല. എന്തെന്നാൽ അവനാ
രാണെന്ന് ഭൂതങ്ങൾക്കറിയാമായിരുന്നു.

### യേശു സുവിശേഷം പ്രസംഗിക്കാൻ തയ്യാറെടുക്കുന്നു

(ലൂക്കൊ. 4:42-44)

35പിറ്റേന്നു രാവിലെ യേശു വളരെ നേരത്തെ
എഴുന്നേറ്റു. ഇരുട്ടുമാറുംമുമ്പു തന്നെ അവൻ
വീടുവിട്ടിറങ്ങി. ഏകാന്തമായൊരു സ്ഥലത്തേ
ക്കവൻ പ്രാർത്ഥനയ്ക്കായി പോയി. 36പിന്നീട്,
ശിമോനും സുഹൃത്തുക്കളും യേശുവിനെ തിര
ഞ്ഞെത്തി. 37അവർ യേശുവിനെ കണ്ടു പറ
ഞ്ഞു, "എല്ലാവരും നിന്നെ അന്വേഷിക്കുന്നു."
38യേശു മറുപടി പറഞ്ഞു, "നമ്മൾക്കു മറ്റൊ
രിടത്തേക്കു പോകാം. ഈപ്രദേശത്തിലെ മറ്റു
പട്ടണങ്ങളിലേക്കു നമുക്കുപോകണം. അവിട
ങ്ങളിൽ എനിക്കു പ്രസംഗിക്കണം. അതിനാണു
ഞാൻ വന്നത്." 39അതിനാൽ യേശു ഗലീലയി
ലാകമാനം സഞ്ചരിച്ചു. അവൻ യെഹൂദപ്പള്ളി
കളിൽ പ്രസംഗിച്ചു. ഭൂതങ്ങളെ ഒഴിപ്പിച്ചു.

### യേശു ഒരു രോഗിയെ സുഖപ്പെടുത്തുന്നു

(മത്താ. 8:1-4; ലൂക്കൊ. 5:12-16)

40കുഷ്ഠം ബാധിച്ച ഒരാൾ യേശുവിൻെറ അ
ടുത്തെത്തി. അയാൾ യേശുവിൻെറ പാദത്തിൽ
നമസ്കരിച്ച് അവനോടു യാചിച്ചു, "നീ ആഗ്ര
ഹിക്കുന്നുവെങ്കിൽ എൻെറ രോഗം മാറ്റാനുള്ള
ശക്തി നിനക്കുണ്ട്."
41യേശുവിന് അയാളോട് ദയ തോന്നി. അ
വൻ അയാളെ സ്പർശിച്ചു കൊണ്ട് പറഞ്ഞു,
"ഞാൻ നിന്നെ സുഖപ്പെടുത്താനാഗ്രഹിക്കുന്നു.
സുഖപ്പെടൂ."
42തത്സമയം രോഗം വിട്ടുമാറി അയാൾ സുഖ
പ്പെടുകയും ചെയ്തു. 43അയാളോടു പൊ
യ്ക്കൊള്ളുവാൻ യേശു പറഞ്ഞു, പക്ഷേ യേശു
അയാൾക്കു ശക്തമായ താക്കീതു നൽകി. യേശു
പറഞ്ഞു, 44"ഞാൻ നിനക്കു ചെയ്തുതന്നത്
മറ്റാരോടും പറയരുത്. പക്ഷേപോയി നിൻെറ
രോഗം മാറിയത് പുരോഹിതന്മാരെ കാണിക്കൂ.
നീ സുഖപ്പെട്ടതിനാൽ ദൈവത്തിനു വഴി
പാടും കഴിക്കുക. മോശെയുടെ കല്പന പ്രകാര
മുള്ള വഴിപാട്. അത് ജനങ്ങൾക്ക് സാക്ഷ്യ
മാവട്ടെ."
45അയാൾ അവിടം വിട്ടുപോയി. യേശുത
ന്നെ സുഖപ്പെടുത്തിയ കാര്യം കണ്ട എല്ലാവ
രോടും പറഞ്ഞു. അങ്ങനെ യേശുവിനെപ്പറ്റിയു
ള്ള വാർത്ത എങ്ങും പരന്നു. അതിനാൽ യേശു
വിന് ആളുകൾ കാൺകെ ഒരു ഗ്രാമത്തിലും
പ്രവേശിക്കാനാവില്ല എന്ന നിലവന്നു. ആൾ
ത്താമസമില്ലാത്ത പല സ്ഥലങ്ങളിലും അവൻ
താമസിച്ചു. പക്ഷേജനങ്ങൾ എല്ലാ ഗ്രാമങ്ങ
ളിൽ നിന്നും യേശുവിൻെറ അടുത്തേക്കെത്തി.

### ഒരു തളർവാതരോഗിയെ യേശു സുഖപ്പെടുത്തുന്നു

(മത്താ. 9:1-8; ലൂക്കൊ. 5:17-26)

2 ഏതാനും ദിവസങ്ങൾക്കു ശേഷം യേശു
കഫർന്നഹൂമിൽ മടങ്ങിയെത്തി. യേശു തി
രിച്ചെത്തിയ വാർത്തപരന്നു. 2അനേകം പേർ
യേശുവിൻെറ പ്രസംഗം കേൾക്കാൻ തടിച്ചു
കൂടി. വീടുനിറഞ്ഞു. നിൽക്കാൻ പോലും ഇട
മില്ലാതെയായി. വീടിനു പുറത്തും ഇതുതന്നെ
സ്ഥിതി. യേശു അവരെ ഉപദേശിക്കുകയായി
രുന്നു. 3ചിലർ ഒരു തളർവാതരോഗിയെ യേശു
വിനടുത്തേക്കു കൊണ്ടുവന്നു. നാലുപേർ ചേർ
ന്നാണയാളെ ചുമന്നുകൊണ്ടുവന്നത്. 4വീട്ടിൽ
നിറച്ചാളായിരുന്നതിനാൽ അവർക്കയാളെ യേ
ശുവിൻെറ അടുത്തെത്തിക്കാനായില്ല. അതി
നാലവർ വീടിൻെറ മേൽക്കൂരയിൽ യേശു ഇരി
ക്കുന്നതിനുമുകളിലായി ഒരു ദ്വാരമുണ്ടാക്കി. അ
തിലൂടെ രോഗിയെ കിടത്തിയ കട്ടിൽ താഴോ
ട്ടിറക്കി. 5അവർക്കു വളരെ വിശ്വാസമുള്ളതായി
യേശു അറിഞ്ഞു. അതിനാലവൻ പക്ഷവാത
രോഗിയോടു പറഞ്ഞു, "യുവാവേ, നിൻെറ
പാപങ്ങൾ പൊറുക്കപ്പെട്ടിരിക്കുന്നു. "6ഏതാ
നും ശാസ്ത്രിമാരവിടെയുണ്ടായിരുന്നു. യേശു
വിൻെറ പ്രവൃത്തികണ്ട് അവർ സ്വയം പറഞ്ഞു,
7"എന്തിനാണീ മനുഷ്യൻ ഇങ്ങനെയൊക്കെ
പറയുന്നത്? അവൻ ദൈവത്തിനു നിരക്കാത്ത
കാര്യങ്ങൾ പറയുന്നു. ദൈവത്തിനു മാത്രമേ
പാപങ്ങൾ പൊറുക്കാനാവൂ."
8ശാസ്ത്രിമാർ തന്നെപ്പറ്റി ഇങ്ങനെയൊക്കെ
കരുതുന്നുണ്ടാവുമെന്ന് യേശുവിനറിയാമായി
രുന്നു. അതിനാലവൻ അവരോടു പറഞ്ഞു,
"നിങ്ങളെന്താണിങ്ങനെ കരുതുന്നത്? 9ഈ തളർ
വാതരോഗിയോട്, 'നിൻെറ പാപങ്ങൾ പൊറു
ക്കപ്പെട്ടിരിക്കുന്നു' എന്നോ, 'എഴുന്നേറ്റു കട്ടിലു
മായി നടന്നു പോകൂ' എന്നോ, ഏതാണു പറ
യാൻ കൂടുതലെളുപ്പം? 10പക്ഷേ ഭൂമിയിൽ പാപ
ങ്ങൾ പൊറുക്കാൻ മനുഷ്യപുത്രന് അധികാര
മുണ്ടെന്ന് ഞാൻ തെളിയിക്കാം." അതിനാൽ
യേശു അയാളോടു പറഞ്ഞു, 11"ഞാൻ നിന്നോ
ടുപറയുന്നു, എഴുന്നേറ്റു നിന്ന്, നിൻെറ കട്ടി
ലുമെടുത്ത് വീട്ടിൽപോകുക." 12തളർവാതക്കാ

രൻ എഴുന്നേറ്റുനിന്നു. അയാൾ കട്ടിലുമെടുത്ത്
മുറിക്ക് പുറത്തേക്കു നടന്നു. എല്ലാവർക്കും അതു
കാണാമായിരുന്നു. ജനങ്ങൾ അത്ഭുതപ്പെട്ട് ദൈ
വത്തെ പുകഴ്ത്തി. അവർ പറഞ്ഞു, "ഞങ്ങൾ
ഇതുവരെ കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും അ
ത്ഭുതകരമായ ദൃശ്യം."

### ലേവി (മത്തായി) യേശുവിനെ അനുഗമിക്കുന്നു

(മത്താ. 9:9-13; ലൂക്കൊ. 5:27-32)

13യേശു വീണ്ടും കടൽക്കരയിലേക്കു പോയി.
അനേകം പേർ അവനെ പിന്തുടർന്നു. യേശു
അവരെ ഉപദേശിച്ചു. 14യേശു കടൽക്കരയിലൂ
ടെ നടക്കവേ അൽഫായിയുടെ മകനും ചുങ്കപ്പി
രിവുകാരനുമായ ലേവിയെ കണ്ടു. ലേവി നി
കുതിപിരിവു കാര്യാലയത്തിൽ ഇരിക്കുകയാ
യിരുന്നു. യേശു അവനോടു പറഞ്ഞു, "എന്നെ
പിന്തുടരുക."അപ്പോൾ ലേവി എഴുന്നേറ്റ് യേ
ശുവിനെ അനുഗമിച്ചു.
15അന്ന് വൈകിട്ട് യേശു ലേവിയുടെ വീട്ടിൽ
നിന്ന് ആഹാരം കഴിച്ചു. അവിടെ അനേകം
നികുതി പിരിവുകാരും മറ്റുചില ദുഷിച്ച മനു
ഷ്യരും യേശുവിനോടും ശിഷ്യന്മാരോടുമൊപ്പം
ആഹാരം കഴിക്കുന്നുണ്ടായിരുന്നു. അവരിലധി
കം പേരും യേശുവിനെ അനുഗമിച്ചിരുന്നവരാ
യിരുന്നു. 16ശാസ്ത്രിമാർ യേശു പാപികളോടും
കരം പിരിവുകാരോടും ഒപ്പം ആഹാരം കഴിക്കു
ന്നതു കണ്ടു. അവർ യേശുവിന്റെ ശിഷ്യന്മാ
രോടു ചോദിച്ചു, "എന്താണവൻ പാപികളോ
ടും ചുങ്കം പിരിക്കുന്നവരോടും ഒത്ത് ആഹാരം
കഴിക്കുന്നത്?"
17ഇതുകേട്ട യേശു അവരോടു പറഞ്ഞു, "ആ
രോഗ്യമുള്ളവർക്ക് വൈദ്യനെ ആവശ്യമില്ല.
രോഗികൾക്കാണു വൈദ്യനെ വേണ്ടത്. ഞാൻ
നല്ലവരെ വിളിക്കാനല്ല വന്നത്. പാപികളെ
വിളിക്കാനാണ്."

### യേശു മറ്റു മതനേതാക്കളെപ്പോലെയല്ല

(മത്താ. 9:14-17; ലൂക്കൊ 5: 33-39)

18യോഹന്നാന്റെ ശിഷ്യന്മാരും പരീശന്മാരും
ഉപവസിക്കുകയായിരുന്നു. ചിലർ യേശുവി
നോടു ചോദിച്ചു, "യോഹന്നാന്റെയും പരീശ
രുടെയും ശിഷ്യന്മാർ ഉപവസിക്കുന്നു. നിന്റെ
ശിഷ്യന്മാരെന്തേ ഉപവസിക്കുന്നില്ല?"
19യേശു മറുപടി പറഞ്ഞു, "വിവാഹവേള
യിൽ മണവാളൻ കൂടെയുള്ളപ്പോൾ അവന്റെ
സുഹൃത്തുക്കൾക്കു ദു:ഖമില്ല. അവനുള്ളപ്പോൾ
അവർക്ക് ഉപവസിക്കാൻ കഴിയുകയില്ല. 20പ
ക്ഷേ മണവാളൻ അവരെ വേർപിരിയുന്നഘട്ടം
വരും. അപ്പോൾ സുഹൃത്തുക്കൾ ദു:ഖിതരാവും.
അപ്പോഴവർ ഉപവസിക്കും.
21"പഴകിയ വസ്ത്രത്തിലെ ദ്വാരം തയ്ച്ച്
അടയ്ക്കുന്ന ഒരുവൻ ഒരിക്കലും പുതിയ തുണി
ക്കഷണത്തിന്റെ തുണ്ട് ഉപയോഗിക്കുന്നില്ല.
അഥവാ അവനങ്ങനെ ചെയ്താൽ കൂട്ടിത്ത
യ്ച്ചത് ചുരുങ്ങി പഴയ വസ്ത്രത്തിൽനിന്നു
വിടും. അതോടെ ദ്വാരത്തിന്റെ ഗതി കഷ്ട
മാവും.
22ആരും പുതിയ വീഞ്ഞ് പഴയതോൽ സഞ്ചി
യിലെടുക്കാറില്ല. എന്തുകൊണ്ടെന്നാൽ പുതിയ
വീഞ്ഞ് സഞ്ചിയെകീറും. വീഞ്ഞും സഞ്ചിയും
നഷ്ടമാകും. ആളുകളെപ്പോഴും പുതിയവീഞ്ഞ്
പുതിയ സഞ്ചിയിൽ തന്നെ ഒഴിക്കുന്നു."

### ചില യെഹൂദന്മാർ യേശുവിനെ വിമർശിക്കുന്നു

(മത്താ. 12:1-8; ലൂക്കൊ. 6:1-5)

23ഒരു ശബ്ബത്തു ദിവസം യേശു ധാന്യവയലു
കളിലൂടെ നടക്കുകയായിരുന്നു. അവന്റെ ശി
ഷ്യന്മാരും അവനോടൊപ്പം നടക്കുകയായിരു
ന്നു. ശിഷ്യന്മാർ തിന്നുന്നതിനു കുറച്ചു ധാന്യ
മെടുത്തു. 24അതു കണ്ട പരീശന്മാർ യേശുവി
നോടു പറഞ്ഞു, "നിന്റെ ശിഷ്യന്മാർ എന്താ
ണിങ്ങനെയൊക്കെ ചെയ്യുന്നത്? ശബ്ബത്തു ദി
വസം അതു ചെയ്തത് യെഹൂദനിയമത്തിനെ
തിരാണ്."
25യേശു മറുപടിപറഞ്ഞു, "വിശന്നു വലഞ്ഞ
പ്പോൾ ദാവീദും അവന്റെ ആൾക്കാരും എന്താ
ണു ചെയ്തതെന്ന് നിങ്ങൾ ഒരിക്കലും വായി
ച്ചിട്ടില്ലേ? 26അബ്യാഥാർ മഹാപുരോഹിതനാ
യിരുന്ന കാലത്തായിരുന്നു അത്. ദാവീദ് ദൈ
വാലയത്തിൽ കടന്നു ചെന്ന് ദൈവത്തിനു വഴി
പാടു നൽകിയ അപ്പം എടുത്തു തിന്നു. എ
ന്നാൽ പുരോഹിതർക്കു മാത്രമേ ആ അപ്പം
തിന്നാവൂ എന്ന് മോശെയുടെ ന്യായപ്രമാണ
ത്തിൽ പറയുന്നുമുണ്ട്. ദാവീദാകട്ടെ തന്റെ
ആളുകൾക്കു കൂടി ആ അപ്പം നൽകി."
27അനന്തരം യേശു പരീശന്മാരോടു പറഞ്ഞു,
"ശബ്ബത്തു ദിവസം ജനങ്ങളുടെ നന്മയ്ക്കായാ
ണ്. എന്നാൽ ജനങ്ങൾ ശബ്ബത്തിനാൽ നിയന്ത്രി
ക്കപ്പെടേണ്ടതില്ല. 28അതിനാൽ മനുഷ്യപുത്രൻ
ശബ്ബത്തിന്റെയും കർത്താവാണ്."

### യേശു കൈ തളർന്ന ഒരാളെ സുഖപ്പെടുത്തുന്നു

(മത്താ. 12:9-14; ലൂക്കൊ. 6:6-11)

3 മറ്റൊരിക്കൽ യേശു യെഹൂദപ്പള്ളിയിലേക്കു
കയറി. അവിടെ ഒരു കൈ തളർന്ന ഒരാളു
ണ്ടായിരുന്നു. 2ചില യെഹൂദർ യേശു തെറ്റെന്തെ
ങ്കിലും പ്രവർത്തിച്ചാൽ അവനെ കുറ്റപ്പെടു
ത്താനായി കാത്തിരുന്നു. അതിനാലവർ അവ
നെ സൂക്ഷ്മമായി നിരീക്ഷിച്ചു. ശബ്ബത്തു ദിവ
സം യേശു അയാളെ സുഖപ്പെടുത്തുമോ എന്ന
വർക്ക് അറിയണമായിരുന്നു. 3കൈ തളർന്നവ
നോടു യേശു പറഞ്ഞു, "എഴുന്നേറ്റു നിൽക്കുക.
എല്ലാവരും നിന്നെ കാണട്ടെ."
4യേശു അവരോടു ചോദിച്ചു, "ശബ്ബത്തു ദിവ
സം നന്മ ചെയ്യുന്നതോ, ദോഷം ചെയ്യുന്നതോ,
ഏതാണു ശരി? ഒരു ജീവൻ രക്ഷിക്കുന്നതോ,
നശിപ്പിക്കുന്നതോ ശരി?" അതിനു മറുപടി
യായി അവരൊന്നും തന്നെ യേശുവിനോടു
പറഞ്ഞില്ല.
5യേശു എല്ലാവരിലേക്കുമായി നോട്ടമയച്ചു.
അവൻ രോഷാകുലനായിരുന്നു. അവരുടെ ഹൃദ
യകാഠിന്യത്തിൽ അവൻ ഏറെ ദു:ഖിതനായി
രുന്നു. അവൻ തളർവാതരോഗിയോടു പറഞ്ഞു,
"നിന്റെ കൈ നീട്ടൂ. "അയാൾ കൈ നീട്ടി.
അതോടെ അയാൾ സുഖപ്പെട്ടു.6അനന്തരം പ
രീശന്മാർ അവിടം വിട്ടുപോയി, യേശുവിനെ
തിരെ ഹെരോദ്യരുമായി കൂടിയാലോചിച്ചു അ
വനെ എങ്ങനെ വധിക്കണമെന്ന പദ്ധതിക്കു
തുടക്കമിട്ടു.

### ഒട്ടേറെപ്പേർ യേശുവിനെ അനുഗമിക്കുന്നു

7യേശു കടൽക്കരയിലേക്കുപോയി. അനവ
ധി ഗലീലക്കാർ അവനെ പിന്തുടർന്നു. 8യെഹൂ
ദ്യ, യെരൂശലേം, ഏദോം, യോർദ്ദാൻനദീതട
പ്രദേശം, സോരിന്റെയും സീദോന്റെയും ചു

റ്റുവട്ടത്തുള്ള പ്രാന്തപ്രദേശങ്ങൾ എന്നിവിട
ങ്ങളിൽനിന്നും അനേകർ വന്നു. യേശുവിൻെറ
പ്രവർത്തികളെപ്പറ്റി കേട്ടിട്ടാണവർ വന്നത്.
9യേശു ഒരുപാട് ആൾക്കാരെ കണ്ടു. അതിനാല
വൻ തൻെറ ശിഷ്യന്മാരോട് തനിയ്ക്കായൊരു
വഞ്ചി ഒരുക്കുവാൻ ആവശ്യപ്പെട്ടു. ആൾക്കൂട്ട
ത്തിൽപ്പെട്ടു ഞെരിയുന്നത് ഒഴിവാക്കാനാണ
വൻ വഞ്ചിയാവശ്യപ്പെട്ടത്. 10യേശു ഒട്ടനേകം
പേരെ സുഖപ്പെടുത്തി. അതിനാൽ എല്ലാ രോ
ഗികളും അവനെ സ്പർശിക്കാനായി തിടുക്കം
കൂട്ടി. 11ചിലരെ അശുദ്ധാത്മാക്കൾ ബാധിച്ചിരു
ന്നു. അശുദ്ധാത്മാക്കൾ യേശുവിനെ കണ്ടപ്പോ
ൾ അവന് മുമ്പിൽ കുനിഞ്ഞ്, "നീ ദൈവപു
ത്രൻ" എന്നു വിളിച്ചു പറഞ്ഞു. 12എന്നാൽ
താനാരാണെന്നു വിളിച്ചു പറയരുതെന്ന് യേശു
അശുദ്ധാത്മാക്കൾക്കു കർശനനിർദ്ദേശം നൽകി.

## യേശു തൻെറ പന്ത്രണ്ട് അപ്പൊസ്തലന്മാരെ തിരഞ്ഞെടുക്കുന്നു

(മത്താ. 10:1-4; ലൂക്കൊ. 6:12-16)

13അനന്തരം യേശു മലമുകളിലേക്കു പോയി.
ചിലരെ അവൻ അടുത്തു വിളിച്ചു. അവനാ
വശ്യമുള്ള ചിലരായിരുന്നു അവർ. അവർ യേ
ശുവിൻെറ അടുത്തെത്തി. 14യേശുപന്ത്രണ്ടു പേ
രെ തിരഞ്ഞെടുത്ത് അവരെ അപ്പൊസ്തലന്മാ
രെന്നു വിളിച്ചു. യേശു അവരോട് തന്നോടൊ
പ്പം ഉണ്ടായിരിക്കാനും മറ്റിടങ്ങളിൽ പ്രസംഗി
ക്കാനും ആവശ്യപ്പെട്ടു. 15ഭൂതങ്ങളെ ഒഴിപ്പിക്കാ
നുള്ള അധികാരം യേശു അവർക്കുനൽകി. 16യേ
ശു തിരഞ്ഞെടുത്ത പന്ത്രണ്ടുപേർ ഇവരായി
രുന്നു. ശിമോൻ (യേശു അവനെ പത്രൊസ്
എന്നു വിളിച്ചു), 17യാക്കോബ്, യോഹന്നാൻ
എന്നീ സെബെദിയുടെ പുത്രന്മാർ (യേശു
അവരെ "ഇടിമക്കൾ" എന്നർത്ഥമുള്ള ബൊവ
നേർഗ്ഗെസ് എന്നു വിളിച്ചു); 18അന്ത്രെയാസ്,
ഫീലിപ്പൊസ്, ബർത്തൊലോമായി, മത്തായി,
തോമാസ്, അൽഫായിയുടെ പുത്രൻ യാക്കോ
ബ്, തദ്ദായി, എരിവുകാരനായശിമോൻ 19യൂദാ
ഈസ്കാര്യോത്ത്. യൂദയാണ് യേശുവിനെ
ശത്രുക്കൾക്ക് വിശ്വാസവഞ്ചനയിലൂടെ ഒറ്റി
ക്കൊടുത്തത്.

## യേശുവിൽ പിശാചുണ്ടെന്ന് ചിലർ

(മത്താ. 12:22-32; ലൂക്കൊ. 11:14-23; 12:10)

20അനന്തരം യേശു വീട്ടിലേക്കുപോയി. പ
ക്ഷേ വീണ്ടും അനേകം പേർ അവിടെ തടിച്ചു
കൂടി. ഒട്ടേറെപ്പേരുണ്ടായിരുന്നതിനാൽ യേശു
വിനും ശിഷ്യന്മാർക്കും ഭക്ഷണം കഴിക്കാൻ പോ
ലും കഴിഞ്ഞില്ല. 21യേശുവിൻെറ വീട്ടുകാർ
ഇതെല്ലാമറിഞ്ഞു. അവർക്കവനെ പിടിച്ചുകൊ
ണ്ടു പോകണം. എന്തെന്നാൽ അവർ പറയുന്നു,
അവന് സമനില തെറ്റിയെന്ന്.

22യെരൂശലേമിൽനിന്നും വന്ന ശാസ്ത്രിമാർ
പറഞ്ഞു, "ബെയെത്സെബൂൽ എന്ന പിശാച്
ഇവനെ ബാധിച്ചിരിക്കുന്നു. മനുഷ്യരിൽനി
ന്നും ഭൂതങ്ങളെ ഒഴിപ്പിക്കാൻ അവൻ ബെയെ
ത്സെബൂലിൻെറ ശക്തി ഉപയോഗിക്കുന്നു."

23യേശു ജനങ്ങളെ സാരോപദേശങ്ങളിലൂടെ
പഠിപ്പിച്ചു തുടങ്ങി. അവൻ പറഞ്ഞു, "സാത്താ
നെ പുറത്തേക്കോടിക്കാൻ എങ്ങനെ സാത്താ
നു തന്നെ കഴിയും? 24അന്തച്ഛിദ്രമുള്ള രാജ്യം
നിലനിൽക്കില്ല. 25അന്തച്ഛിദ്രമുള്ള കുടുംബം
നിലനിൽക്കില്ല. 26സാത്താൻ അവനു തന്നെ എ
തിരാവുകയുംസ്വന്തം ആളുകൾക്കെതിരെ പൊ
രുതുകയും ചെയ്താൽ അവനു നിലനിൽക്കാ
നാവില്ല. അവൻെറ അന്ത്യം വരികയും ചെയ്യും.
27ശക്തനായ ഒരാളുടെ വീട്ടിൽ കയറി മോഷ്ടി
ക്കണമെങ്കിൽ അയാളെ ആദ്യം കെട്ടിയിട്ടേ പറ്റൂ.
എന്നിട്ടവിടെനിന്നും എന്തും മോഷ്ടിക്കാം.
28ഞാൻ നിങ്ങളോട് സത്യം പറയാം. ആളുകൾ
ചെയ്യുന്ന എല്ലാ പാപങ്ങളും പൊറുക്കപ്പെടാം.
അവൻ പറയുന്ന ദൈവദോഷങ്ങളും പൊറുക്ക
പ്പെടാം. 29എന്നാൽ പരിശുദ്ധാത്മാവിനെ അധി
ക്ഷേപിക്കുന്നവൻ (നിരാകരിക്കുന്നവൻ) ഒരിക്ക
ലും ക്ഷമിക്കപ്പെടുകയില്ല. അവൻ എക്കാലവും
ആ പാപത്തിൻെറ തെറ്റുകാരനാകും." 30അവ
നിൽ അശുദ്ധാത്മാവ് വസിക്കുന്നെന്ന് ശാസ്ത്രി
മാർ ആരോപിച്ചതു കൊണ്ടാണ് അവൻ ഇതു
പറഞ്ഞത്.

## യേശുവിൻെറ ശിഷ്യന്മാർ അവൻെറ കുടുംബക്കാർ

(മത്താ. 12:46-50; ലൂക്കൊ 8:19-21)

31അനന്തരം യേശുവിൻെറ അമ്മയും സഹോ
ദരന്മാരുമെത്തി. അവർ പുറത്തു നിന്നിട്ട് ഒരാ
ളെ അയച്ച് അവനോടു പുറത്തുവരാൻ പറ
ഞ്ഞു. 32യേശുവിനു ചുറ്റും ഒരുപാടുപേർ ഇരി
ക്കുന്നുണ്ടായിരുന്നു. അവർ അവനോടു പറ
ഞ്ഞു, "നിൻെറ അമ്മയും സഹോദരന്മാരും വ
ന്നിട്ടുണ്ട്. അവർ പുറത്ത് നിന്നെ കാത്തിരി
ക്കുന്നു."

33യേശു ചോദിച്ചു, "ആരാണ് എൻെറ അമ്മ?
ആരാണ് സഹോദരന്മാർ?"

34അനന്തരം യേശു തനിക്കു ചുറ്റുമുള്ളവരെ
നോക്കി. അവൻ പറഞ്ഞു, "ഇവരാണെൻെറ
അമ്മയും എൻെറ സഹോദരന്മാരും! 35എൻെറ
യഥാർത്ഥ സഹോദരനും സഹോദരിയും അമ്മ
യും ദൈവത്തിനു വേണ്ടുന്ന കാര്യങ്ങൾ ചെയ്യു
ന്നവരാണ്."

## വിതയ്ക്കുന്നവൻെറ കഥ

(മത്താ. 13:1-9; ലൂക്കൊ. 8:4-8)

4 മറ്റൊരിക്കൽ കടൽക്കരയിൽ വച്ച് യേശു
ഉപദേശിക്കാൻ തുടങ്ങി. ഒട്ടേറെപ്പേർ യേശു
വിനു ചുറ്റും നിരന്നു. അതിനാലവൻ കടലിൽ
കിടന്നിരുന്ന ഒരു വഞ്ചിയിൽ കയറി ഇരുന്നു.
ജനങ്ങളെല്ലാം വെള്ളത്തിനു സമീപം കടൽ
ക്കരയിൽ നിന്നു. 2യേശു വഞ്ചിയിൽനിന്നു
കൊണ്ട് അവരെ ഉപദേശിച്ചു. അവൻ ഉപമക
ളിലൂടെ പല കാര്യങ്ങളും പഠിപ്പിച്ചു. യേശു
പറഞ്ഞു, 3"ശ്രദ്ധിക്കൂ, ഒരു കർഷകൻ വിത്തു
വിതയ്ക്കാൻ പോയി. 4വിതയ്ക്കുന്നതിനിട
യിൽ ചില വിത്തുകൾ വഴിയരികിൽ വീണു.
പക്ഷികൾ വന്ന് അവയെല്ലാം കൊത്തിത്തി
ന്നു. 5ചില വിത്തുകൾ പാറസ്ഥലത്തു വീണു.
അവിടെ മണ്ണു കുറവായിരുന്നു. ആഴം കുറഞ്ഞ
സ്ഥലമായിരുന്നതിനാൽ അവിടെ വീണവി
ത്തുകൾ വേഗം വളർന്നു. 6പക്ഷേ സൂര്യനുദിച്ച
പ്പോൾ അവ കരിഞ്ഞുപോയി. അവയ്ക്ക് ആഴ
ത്തിൽ വേരുകൾ ഇല്ലാതിരുന്നതിനാലാണ് അവ
കരിഞ്ഞത്. 7കുറെ വിത്തുകൾ മുള്ളുകൾ
ക്കിടയിൽ വീണു. മുള്ളുകൾ വളർന്നു ചെടി
കളെ ഞെരിച്ചമർത്തി. അതിനാൽ അവയിൽ
ധാന്യമുണ്ടായില്ല. 8മറ്റു ചില വിത്തുകൾ നല്ല
മണ്ണിൽ വീണു. അവ വളർന്നു തുടങ്ങി. വളർന്ന്
ധാന്യം വിളഞ്ഞു. ചില ചെടികൾ മുപ്പതു
മേനിയും ചിലവ അറുപതു മേനിയും, ചിലവ
നൂറുമേനിയും വിളവുണ്ടാക്കി." 9അനന്തരം

യേശു പറഞ്ഞു, "കേൾക്കാൻ ചെവിയുള്ളവർ
കേൾക്കട്ടെ."

### താൻ ഉപമകൾ ഉപയോഗിക്കുന്നതിനെപ്പറ്റി യേശു

(മത്താ. 13:10-17; ലൂക്കൊ. 8:9-10)

10പിന്നീട്, യേശു തനിച്ചായി. പന്ത്രണ്ട് അ
പ്പൊസ്തലന്മാരും യേശുവിൻെറ മറ്റ് അനുയാ
യികളും ദൃഷ്ടാന്തകഥകളെപ്പറ്റി അവനോടു
ചോദിച്ചു. 11യേശു പറഞ്ഞു, "ദൈവരാജ്യത്തി
ൻെറ നിഗൂഢമായ സത്യം നിങ്ങൾക്കേ അറിയൂ,
പക്ഷേ മറ്റുള്ളവർക്ക് ഉപമകളിലൂടെയാണ് ഞാ
നെല്ലാം നൽകുക. 12ഞാനങ്ങനെ ചെയ്തതെ
ന്തെന്നാൽ:

'അവർ വീണ്ടും വീണ്ടും നോക്കും, പക്ഷേ
യഥാർത്ഥത്തിൽ കാണുകയില്ല; അവർ വളരെ
ശ്രദ്ധിക്കും, പക്ഷേ ഒരിക്കലും മനസ്സിലാവില്ല.
അവർ കാണുകയും മനസ്സിലാക്കുകയും ചെ
യ്തിരുന്നെങ്കിൽ അവർ മാനസാന്തരപ്പെട്ട് ക്ഷ
മിക്കപ്പെടുമായിരുന്നു.'" *യെശയ്യാവ് 6:9-10*

### യേശു വിത്തിൻെറ കഥ വിശദീകരിക്കുന്നു

(മത്താ. 13:18-23; ലൂക്കൊ. 8:11-15)

13അനന്തരം യേശു ശിഷ്യന്മാരോടു ചോദി
ച്ചു,"നിങ്ങൾക്ക് ഈ കഥ മനസ്സിലായോ? ഇല്ലെ
ങ്കിൽ നിങ്ങൾക്കേതെങ്കിലും കഥ മനസ്സിലാ
കുമോ? 14കർഷകൻ (വചനം വിതയ്ക്കുന്ന
ആൾ) ദൈവവചനം ജനങ്ങളിൽ വിതയ്ക്കുക
യാണ് ചെയ്തത്. 15ചിലർ ദൈവവചനം കേൾ
ക്കുന്നത് വഴിയരികെ വീഴുന്ന വിത്തുപോലെ
യാണ്. സാത്താൻ പെട്ടെന്ന് വന്ന് അവരിൽ
വിതയ്ക്കപ്പെട്ട വിത്തുകൾ എടുത്തുകൊണ്ടു
പോകുന്നു. 16മറ്റു ചിലരാകട്ടെ പാറപോലെ
ഉറച്ച മണ്ണിൽ വിത്തു വിതച്ചതു പോലെയാണ്.
അവർ സസന്തോഷം വചനം കേൾക്കുകയും
വേഗത്തിൽ സ്വീകരിക്കുകയുംചെയ്യും.17പക്ഷേ
വചനം തങ്ങളുടെ ജീവിതത്തിൽ ഗാഢമായി
ആഴ്ന്നിറങ്ങാനവർ അനുവദിക്കുന്നില്ല. കുറച്ചു
കാലം മാത്രം അവർ വചനത്തോടു നീതി
പുലർത്തും. പിന്നീട് വചനം നിമിത്തം അവർ
ക്കെന്തെങ്കിലും പീഢയോ പ്രശ്നങ്ങളോ ഉണ്ടാ
കുമ്പോൾ അവരതിനെ വേഗം ഉപേക്ഷിക്കും.
18മറ്റു ചിലരാകട്ടെ മുള്ളുകൾക്കിടയിൽ വിത
യ്ക്കപ്പെട്ടതു പോലെയാണ്. അവർവചനം ശ്ര
വിക്കുന്നു. 19പക്ഷേ അപ്പോഴേക്കും ജീവിതക്ലേശ
ങ്ങളും പണക്കൊതിയും മറ്റാഗ്രഹങ്ങളും വരിക
യായി. അതോടെ വചനത്തിൻെറ വളർച്ച മുട്ടു
കയായി. അതിനാൽ അവരിൽ വചനം ഫലപ്ര
ദമാവുകയില്ല. 20മറ്റു ചിലരാകട്ടെ നല്ല മണ്ണിൽ
വിതച്ച വിത്തു പോലെയാണ് അവർ വചനം
കേട്ട് അതിനെ സ്വീകരിക്കുന്നു. അത് അവരിൽ
മുപ്പതും അറുപതും ചിലപ്പോൾ നൂറുമടങ്ങും
വിളവുണ്ടാക്കും."

### ഉള്ളത് ഉപയോഗിക്കുക

(ലൂക്കൊ. 8:16-18)

21യേശു അവരോടു പറഞ്ഞു "നിങ്ങൾ ഒരു
വിളക്ക് കത്തിച്ച് പറയ്ക്കടിയിലോ കട്ടിലിനടി
യിലോ ഒളിപ്പിച്ചു വയ്ക്കാറുണ്ടോ? ഇല്ല,
നിങ്ങൾ അതു വിളക്കുമേശയിൽ വയ്ക്കുന്നു.
22ഒളിച്ചു വച്ചതെന്തും പുറത്തുവരും. രഹസ്യങ്ങ
ളെല്ലാം വെളിപ്പെടും. 23കാതുള്ളവർ എൻെറ
വചനം കേൾക്കട്ടെ.

24"നിങ്ങൾ കേൾക്കുന്നത് ശ്രദ്ധയോടെ ചിന്തി
ക്കുക. നിങ്ങൾ കൊടുക്കുമ്പോലെ ദൈവം നി
ങ്ങൾക്കും നൽകും. പക്ഷേ നിങ്ങൾ കൊടുക്കു
ന്നതിലധികമാവും ദൈവം നിങ്ങൾക്കു തരിക.
25ഉള്ളവനു കൂടുതൽ കിട്ടും. ഇല്ലാത്തവനിൽ
നിന്ന് ഉള്ളതു കൂടി നഷ്ടമാവും."

### യേശു വിത്തിനെപ്പറ്റിയുള്ള കഥ പറയുന്നു

26യേശു പറഞ്ഞു, "ദൈവരാജ്യം മണ്ണിൽ വി
ത്തു വിതയ്ക്കുന്നവനെപ്പോലെയാണ്. 27വിത്തു
മുളച്ചു തുടങ്ങുന്നു. രാപകൽ അതു വളരുന്നു.
വിതച്ചവൻ ഉറക്കത്തിലായാലും ഉണർന്നിരി
ക്കുമ്പോഴായാലും; വിത്തിൻെറ വളർച്ചയെപ്പറ്റി
അവനു ഒന്നും അറിയുകയില്ലെങ്കിലും അതു
വളർന്നു കൊണ്ടേയിരിക്കുന്നു. 28ഒരു സഹായ
വുമില്ലാതെ മണ്ണു വിളവുണ്ടാക്കുന്നു. ആദ്യം
ചെടി വളരുന്നു, പിന്നെ കതിര്, അവസാനം
ധാന്യമാവും. 29ധാന്യം പാകമാവുമ്പോൾ കൃഷി
ക്കാരൻ കൊയ്തെടുക്കുന്നു. അതാണ് കൊയ്
ത്തു കാലം."

### ദൈവരാജ്യം കടുകുമണിപോലെ

(മത്താ. 13:31-32, 34-35; ലൂക്കൊ. 13:18-19)

30"ദൈവരാജ്യത്തെ ഞാനെന്തിനോടാണ് ഉ
പമിക്കുക? ഇതു വിശദീകരിക്കാൻ ഞാനെന്തു
കഥ ഉപയോഗിക്കും? 31ദൈവരാജ്യം ഒരു കടുകു
മണി പോലെയാണ്. മണ്ണിലുണ്ടാകുന്ന മറ്റേതു
വിത്തുകളേക്കാളും ചെറുതാണത്. 32പക്ഷേ ഈ
വിത്ത് വിതയ്ക്കുമ്പോൾ അതു വളർന്ന് നിങ്ങ
ളുടെ തോട്ടത്തിലെ ഏറ്റവും വലിയ ചെടിയാ
യിത്തീരും. അതിൽ വലിയ ശാഖകൾ രൂപം
കൊള്ളും. പക്ഷികൾ അവയിൽ കൂടുകൂട്ടി
സൂര്യതാപത്തിൽനിന്നു രക്ഷപ്പെടും."

33ഇപ്രകാരമുള്ള അനേകം കഥകളിലൂടെ യേ
ശു അവരെ പഠിപ്പിച്ചു. അവർക്കു മനസ്സിലാകു
ന്നിടത്തോളം കാര്യങ്ങൾ അവൻ പഠിപ്പിച്ചു.
34അവൻ പഠിപ്പിക്കാൻ എല്ലായ്പ്പോഴും കഥ
കളുപയോഗിച്ചു. യേശുവും ശിഷ്യന്മാരും മാത്ര
മായപ്പോൾ യേശു അവർക്ക് എല്ലാം വിശദീ
കരിച്ചു കൊടുത്തു.

### യേശു കൊടുങ്കാറ്റിനെ തടയുന്നു

(മത്താ. 8:23-27; ലൂക്കൊ. 8:22-25)

35ആ ദിവസം വൈകുന്നേരം യേശു ശിഷ്യന്മാ
രോടു പറഞ്ഞു, "എന്നോടൊപ്പം മറുകരയിലേ
ക്കു വരൂ." 36യേശുവും ശിഷ്യന്മാരും ജനങ്ങളെ
വിട്ടുപോയി. യേശു ഇരുന്നിരുന്ന അതേ വഞ്ചി
യിലാണവർ മറുകരയിലേക്കു പോയത്. മറ്റു
വഞ്ചികളും ഒപ്പമുണ്ടായിരുന്നു. 37ഒരു കൊടുങ്കാ
റ്റ് അപ്പോഴുണ്ടായി. തിരമാലകൾ ആഞ്ഞടിച്ചു.
വള്ളം നിറയെ വെള്ളം കയറി. 38യേശു ഒരു
തലയിണയിൽ തലവെച്ച് വള്ളത്തിൽ ഉറങ്ങു
കയായിരുന്നു. ശിഷ്യന്മാർ അവനെ വിളിച്ചുണ
ർത്തി. അവർ പറഞ്ഞു, "ഗുരോ, അങ്ങിതു
കാണുന്നില്ലേ? നമ്മൾ മുങ്ങാറായി."

39യേശു എഴുന്നേറ്റ് കാറ്റിനോടും തിരമാലക
ളോടും അടങ്ങാൻ ആജ്ഞാപിച്ചു. യേശു പറ
ഞ്ഞു,"അടങ്ങു! നിശ്ചലമാകൂ!" കാറ്റടങ്ങി ശാ
ന്തത ഉളവായി. 40യേശു ശിഷ്യന്മാരോടു പറ
ഞ്ഞു, "നിങ്ങളെന്തിനാണ് ഭയന്നത്? നിങ്ങൾ
ക്കിപ്പോഴും വിശ്വാസമില്ലേ?"

41ശിഷ്യന്മാർ ഭയചകിതരായി പരസ്പരം
ചോദിച്ചു, "ആരാണിവൻ? കാറ്റും കടലും പോ
ലും ഇവനെ അനുസരിക്കുന്നല്ലോ!"

### യേശു അശുദ്ധാത്മാക്കളിൽനിന്ന് ഒരുവനെ മോചിപ്പിക്കുന്നു

(മത്താ. 8:28-34; ലൂക്കൊ. 8:26-39)

5 യേശുവും ശിഷ്യന്മാരും കടലിനു മറുകര
യിലെ ഗദരദേശത്തു എത്തി. 2യേശു കരയി
ലിറങ്ങിയപ്പോൾ ഒരാൾ ശവക്കല്ലറകളിൽനി
ന്നും ഇറങ്ങി അവന്റെ അടുത്തെത്തി. അയാ
ളെ അശുദ്ധാത്മാവ് ബാധിച്ചിരുന്നു. 3ശവകുടീര
ങ്ങളിലാണ് അയാൾ വസിച്ചിരുന്നത്. ആർക്കും
അയാളുടെ കൈകളും കാലുകളും ബന്ധിക്കാ
നായില്ല. ചങ്ങലകൾ കൊണ്ടുപോലും അതു
സാധ്യമായില്ല. 4ഒരുപാടു തവണ ആൾക്കാർ
അയാളെ ബന്ധിക്കാൻ ചങ്ങലകളുപയോഗി
ച്ചു. പക്ഷേ അയാൾ കൈയിലെയും കാലി
ലെയും ചങ്ങലകൾ പൊട്ടിച്ചു. അയാളെ നിയ
ന്ത്രിക്കാൻ ആർക്കും കരുത്തുണ്ടായില്ല. 5രാപ്പകൽ
അയാൾ ശവക്കല്ലറകൾക്കു ചുറ്റിലും മലക
ളിലും സഞ്ചരിച്ചു. അയാൾ അലറുകയും കല്ലു
കൾകൊണ്ട് സ്വയം മുറിവേല്പിക്കുകയും ചെ
യ്തിരുന്നു.

6യേശുവിനെ അയാൾ അകലെനിന്നേ
കണ്ടു. അയാൾ ഓടിയെത്തി യേശുവിനു മു
ന്നിൽ കുനിഞ്ഞു. 7-8യേശു അയാളോടു പറ
ഞ്ഞു: “അശുദ്ധാത്മാവേ, ഇയാളിൽനിന്നും പുറ
ത്തു വരൂ.” അയാൾ ഉച്ചത്തിൽ അലറി, “മഹോ
ന്നതനായ ദൈവത്തിന്റെ പുത്രാ, യേശുവേ,
എന്നെക്കൊണ്ട് നിനക്കെന്താണു വേണ്ടത്? എ
ന്നെ ചോദ്യം ചെയ്യുകയില്ലെന്നു ദൈവനാമ
ത്തിൽ സത്യം ചെയ്യണമേയെന്നു ഞാൻ അപേ
ക്ഷിക്കുന്നു. 9യേശു അയാളോടു ചോദിച്ചു,
“നിന്റെ പേരെന്താണ്?”

അയാൾ മറുപടി പറഞ്ഞു, “എന്റെ പേര്
ലെഗ്യോൻ എന്നാണ്. കാരണം എന്നിൽ അ
നേകം അശുദ്ധാത്മാക്കളുണ്ട്.”

10അയാളിലെ അശുദ്ധാത്മാക്കൾ തങ്ങളെ ആ
പ്രദേശത്തുനിന്നും പുറന്തള്ളരുതെന്ന് വീണ്ടും
വീണ്ടും യേശുവിനോടപേക്ഷിച്ചു. 11ഒരു വലി
യ പന്നിക്കൂട്ടം അവിടെ മലഞ്ചെരുവിൽ മേയു
ന്നുണ്ടായിരുന്നു. 12അശുദ്ധാത്മാക്കൾ യേശുവി
നോടു യാചിച്ചു “ഞങ്ങളെ ആ പന്നിക്കൂട്ടത്തി
ലേക്കയച്ചാലും. ഞങ്ങൾ അവയിൽ പ്രവേശി
ക്കട്ടെ.” 13യേശു അവരെ അതിനനുവദിച്ചു. അ
ശുദ്ധാത്മാക്കൾ അയാളെ ഉപേക്ഷിച്ച് പന്നിക
ളിലേക്കു പ്രവേശിച്ചു. അപ്പോൾ പന്നിക്കൂട്ടം
മലമുനമ്പുകളിലൂടെ തടാകത്തിലേക്കു ചാടി
യിറങ്ങി. അവ മുങ്ങിച്ചത്തു. രണ്ടായിരത്തോളം
പന്നികൾ ആ കൂട്ടത്തിലുണ്ടായിരുന്നു.

14പന്നികളെ മേയിച്ചിരുന്നവർ ഓടിപ്പോയി.
അവർ നഗരങ്ങളിലും, ഗ്രാമങ്ങളിലും ചെന്ന്
സംഭവിച്ചതെല്ലാം എല്ലാവരോടും പറഞ്ഞു. ആ
ൾക്കാർ സംഭവിച്ചതെന്താണെന്നു കാണുവാൻ
പുറത്തേക്കിറങ്ങി. 15അവർ യേശുവിന്റെ അടു
ത്തെത്തി. അനേകം അശുദ്ധാത്മാക്കൾ ബാധിച്ച
വനെ അവർ വസ്ത്രം ധരിച്ചവനായി കണ്ടു.
അവന്റെ മനസ്സ് നേരെയായിരുന്നു. ജനങ്ങൾ
ഭയന്നു. 16യേശുവിന്റെ പ്രവൃത്തികൾ കണ്ടവ
രിൽ ചിലർ അവിടെയുണ്ടായിരുന്നു. ഭൂതങ്ങൾ
ബാധിച്ചവനു സംഭവിച്ചതെല്ലാം അവർ മറ്റുള്ള
വർക്കു വിവരിച്ചു കൊടുത്തു. പന്നികളെപ്പറ്റി
യും അവർ പറഞ്ഞു. 17അനന്തരം ആ നാട്ടുകാർ
യേശുവിനോടു അവരുടെ സ്ഥലം വിട്ടുപോ
കാൻ യാചിച്ചു.

18യേശു വഞ്ചിയിൽ കയറി പോകാൻ തയ്യാ
റെടുക്കുകയായിരുന്നു. ഭൂതബാധയകന്നവൻ ത
ന്നെയും കൂടെക്കൊണ്ടു പോകണമെന്ന് യേശു
വിനോടു യാചിച്ചു. 19പക്ഷേ യേശു അയാളെ
അതിനനുവദിച്ചില്ല. അവൻ പറഞ്ഞു, “വീട്ടി
ലേക്കുപോയി കുടുംബത്തോടും സുഹൃത്തുക്ക
ളോടും ചേരുക. കർത്താവ് നിനക്കായി ചെയ്ത
ത് അവരോടു പറയുക. കർത്താവ് നിന്നോടു
കരുണകാട്ടിയെന്നും അവരോടു പറയുക.” 20അ
യാൾ മടങ്ങി ദെക്കപ്പൊലിപ്രദേശം മുഴുക്കെ
യുള്ള ആളുകളോട് യേശു തനിക്കായി ചെയ്ത
തെല്ലാം പറഞ്ഞു. എല്ലാവരും അത്ഭുതപ്പെട്ടു.

### യേശു മരിച്ച ഒരു പെൺകുട്ടിയെ ജീവിപ്പിക്കുന്നു, രോഗിണിയെ സുഖപ്പെടുത്തുന്നു

(മത്താ. 9:18-26; ലൂക്കൊ. 8:40-56)

21യേശു വഞ്ചിയിൽ കയറി മറുകരയിലെ
ത്തി. അവിടെ കടൽക്കരയിൽവച്ചു തന്നെ ഒരു
പാടു പേർ യേശുവിനു ചുറ്റും കൂടി. 22യെഹൂദ
പ്പള്ളിയിലെ ഒരു തലവൻ അവിടെയെത്തി.
യായീറൊസ് എന്നായിരുന്നു അയാളുടെ പേര്.
യേശുവിനെ കണ്ട അയാൾ അവനു മുമ്പിൽ
മുട്ടുകുത്തി. 23അയാൾ യേശുവിനോടു തുടരെ
ത്തുടരെ യാചിച്ചു. അയാൾ പറഞ്ഞു, “എന്റെ
കുഞ്ഞു മകൾ മരിക്കാറായിരിക്കുന്നു. ദയവായി
അങ്ങ് വന്ന് അവളെ സ്പർശിക്കേണമേ.
എന്നാൽ അവൾ സുഖപ്പെട്ടു ജീവിക്കും.”

24യേശു യായീറൊസിന്റെ ഒപ്പം പോയി.
ഒരുപാടു പേർ അവനെ അനുഗമിച്ചു. അവർ
എല്ലാ ഭാഗത്തുനിന്നും അവനെ ഞെരുക്കുന്നു
ണ്ടായിരുന്നു.

25അവരോടൊപ്പം ഒരു സ്ത്രീയുണ്ടായിരുന്നു.
കഴിഞ്ഞ പന്ത്രണ്ടു വർഷമായി അവൾക്കു രക്ത
സ്രാവമുണ്ടായിരുന്നു. 26അത് അവളെ വളരെ
കഷ്ടപ്പെടുത്തിയിരുന്നു. അനവധി വൈദ്യ
ന്മാർ അവളെ ചികിത്സിച്ചു. ഒട്ടേറെ പണം
ചെലവായി. പക്ഷെ യാതൊരു ഫലവും ഉണ്ടാ
യില്ല. മാത്രവുമല്ല, രോഗം വഷളാവുകയും ചെ
യ്തു. 27അവൾ യേശുവിനെപ്പറ്റി കേട്ടു. അതി
നാലവൾ ജനക്കൂട്ടത്തിലൂടെ യേശുവിനെ അനു
ഗമിച്ചുകൊണ്ട് അവന്റെ വസ്ത്രത്തിൽ തൊ
ട്ടു. 28അവൾ വിചാരിച്ചു, “എനിക്ക് അവന്റെ
വസ്ത്രത്തിലെങ്കിലും തൊടാനായാൽ എന്റെ
രോഗം ഭേദമാകും.” 29അവൾ അവന്റെ വസ്ത്ര
ത്തിൽ തൊട്ടപ്പോൾ അവളുടെ രക്തസ്രാവം
നിലച്ചു. തനിക്കു സുഖപ്പെട്ടതായി അവളുടെ
ഉള്ളറിഞ്ഞു. 30യേശുവിന് ശക്തി പുറത്തേക്കു
പ്രസരിച്ചതായി തോന്നി. അവൻ തിരിഞ്ഞുനി
ന്നു ചോദിച്ചു, “ആരാണെന്റെ വസ്ത്രത്തിൽ
തൊട്ടത്?”

31ശിഷ്യന്മാർ യേശുവിനോടു പറഞ്ഞു, “ജന
ങ്ങൾ നിന്നെ ഞെരുക്കുന്നതു നീ കാണുന്നു.
പക്ഷേ നീ ചോദിക്കുന്നു, ‘ആരാണെന്നെ തൊട്ട
തെന്ന്?’”

32പക്ഷെ യേശു തന്നെ സ്പർശിച്ച ആളെ
കാണാനായി ചുറ്റും നോക്കി 33തനിക്കു സുഖ
പ്പെട്ടുവെന്ന് ആ സ്ത്രീയറിഞ്ഞു. അതിനാല
വൾ യേശുവിനു മുന്നിൽ വന്ന് മുട്ടു കുത്തി.
അവൾ ഭയം കൊണ്ട് വിറയ്ക്കുന്നുണ്ടായിരുന്നു.
നടന്നതെല്ലാം അവൾ യേശുവിനോടു പറ
ഞ്ഞു. 34യേശു അവളോടു പറഞ്ഞു, “മകളേ
നിന്റെ വിശ്വാസം നിന്നെ സുഖപ്പെടുത്തി.
സമാധാനത്തോടെ പോകൂ. ഇനിയും ഈ രോഗ
ത്താൽ നിനക്കു കഷ്ടപ്പെടേണ്ടി വരില്ല.”

35യേശു അപ്പോഴും സംസാരിച്ചുകൊണ്ടിരി
ക്കുകയായിരുന്നു. യെഹൂദപ്പള്ളിയിലെ തലവ
നായ യായീറൊസിൻെറ വീട്ടിൽനിന്നും ചിലർ
അവിടെയെത്തി. അവർ പറഞ്ഞു, “നിൻെറ
മകൾ മരിച്ചു. ഇനിയും ഗുരുവിനെ ബുദ്ധിമുട്ടി
ച്ചിട്ടുകാര്യമില്ല.”
36പക്ഷേ യേശു അവർ പറഞ്ഞത് അത്ര കാര്യ
മാക്കിയില്ല. യേശു യായീറൊസിനോടു പറ
ഞ്ഞു, “ഭയപ്പെടാതെ, വിശ്വാസം മുറുകെ പിടി
ക്കൂ.”
37തന്നോടൊപ്പം പോകാൻ അവൻ ആരെയും
അനുവദിച്ചില്ല. പത്രൊസ്, യാക്കോബ്, അയാ
ളുടെ സഹോദരൻ യോഹന്നാൻ എന്നിവരെ
മാത്രം കൂട്ടി. 38അവൻ യായീറൊസിൻെറ വീട്ടി
ലേക്കുപോയി. അവിടെ ഒരുപാടു പേർ ഉച്ച
ത്തിൽ കരയുന്നതവൻ കണ്ടു. അവർ വളരെ
യധികം ബഹളം വെച്ചിരുന്നു. 39യേശു വീട്ടിൽ
കയറി അവരോടു പറഞ്ഞു, “നിങ്ങളെന്താണു
കരഞ്ഞു ശബ്ദമുണ്ടാക്കുന്നത്? കുട്ടി മരിച്ചി
ട്ടില്ല. അവൾ ഉറങ്ങുകമാത്രമാണ്.” 40പക്ഷേ
എല്ലാവരും യേശുവിനെ പരിഹസിച്ചു. യേശു
എല്ലാവരോടും വീടു വിട്ടുപോകാൻ പറഞ്ഞു.
യേശു കുട്ടി കിടക്കുന്ന മുറിയിലേക്കു കയറി.
കുട്ടിയുടെ മാതാപിതാക്കളെയും തൻെറ മൂന്നു
ശിഷ്യന്മാരെയും അവൻ മുറിയിൽ തന്നോടൊ
പ്പം കൊണ്ടുപോയി. 41അനന്തരം അവൻ പെൺ
കുട്ടിയുടെ കരംപിടിച്ചു പറഞ്ഞു, “തലീഥാ
കൂമീ!” (ബാലികേ, ഞാൻ നിന്നോടു പറയുന്നു,
“എഴുന്നേറ്റുനിൽക്കൂ!” എന്നാണിതിനർത്ഥം)
42കുട്ടി എഴുന്നേറ്റുനടക്കുവാൻ തുടങ്ങി. (അവൾ
ക്കു പന്ത്രണ്ടു വയസ്സായിരുന്നു) മാതാപിതാ
ക്കളും ശിഷ്യന്മാരും അത്ഭുതപ്പെട്ടു. 43ഇക്കാര്യം
ആരോടും പറയരുതെന്ന് യേശു കുട്ടിയുടെ മാ
താപിതാക്കൾക്കു താക്കീതു നൽകി. അനന്തരം
കുട്ടിയ്ക്കു ഭക്ഷണം നൽകാൻ അവൻ അവ
രോടു പറഞ്ഞു.

## യേശു സ്വദേശത്തേക്കു പോകുന്നു

(മത്താ. 13:53-58; ലൂക്കൊ. 4:16-30)

6 യേശു അവിടം വിട്ട് സ്വദേശത്തേക്കു മട
ങ്ങി. അവൻെറ ശിഷ്യന്മാർ അവനെ പിന്തു
ടർന്നു. 2ശബ്ബത്തുദിവസം യേശു യെഹൂദപ്പള്ളി
യിൽ പഠിപ്പിച്ചു. അവൻെറ ഉപദേശം കേട്ട്
പലരും അത്ഭുതപ്പെട്ടു. അവർ ചോദിച്ചു, “ഇ
യാൾക്കെവിടെനിന്ന് ഈ ഉപദേശം കിട്ടി? ഈ
ജ്ഞാനം ഇവനെവിടെനിന്നു കിട്ടി? ആരാണി
തവനു കൊടുത്തത്? വീര്യപ്രവൃത്തികൾ കാ
ട്ടാനുള്ള ശക്തി ഇവനെവിടെ നിന്നുകിട്ടി? 3ഇ
വൻ വെറുമൊരു മരയാശാരി, മറിയയുടെ
മകൻ. യാക്കോബ്, യോസെ, യൂദാ, ശിമോൻ
എന്നിവർ സഹോദരന്മാർ. അവൻെറ സഹോദ
രിമാരാകട്ടെ നമ്മോടൊപ്പമുണ്ടുതാനും.” അതി
നാൽ അവർ അവനെ അംഗീകരിച്ചില്ല.
4യേശു അവരോടു പറഞ്ഞു, “ഒരു പ്രവാചക
നെ മറ്റുനാട്ടുകാർ ബഹുമാനിക്കുന്നു. പക്ഷെ
സ്വദേശത്ത് അവൻെറ തന്നെ ബന്ധുക്കളുടെ
യും സ്വന്തം കുടുംബാംഗങ്ങളുടെയും ഇടയിൽ
പ്രവാചകൻ അംഗീകരിക്കപ്പെട്ടില്ല.” 5യേശുവി
ന് അവിടെ വീര്യപ്രവൃത്തികൾ ചെയ്യുവാൻ
കഴിഞ്ഞില്ല. അവനവിടെ ആകെ ചെയ്ത വീര്യ
പ്രവൃത്തികൾ ചില രോഗികളെ അവരുടെമേൽ
സ്പർശിച്ച് സുഖപ്പെടുത്തുക മാത്രമായിരുന്നു.
6അവരുടെ അവിശ്വാസത്തിൽ യേശു അത്ഭുത
പ്പെട്ടു.
അവൻ ഗ്രാമപ്രദേശങ്ങളിൽ ചുറ്റിസഞ്ചരിച്ച്
പഠിപ്പിച്ചു.

## യേശു അപ്പൊസ്തലന്മാരെ പ്രസംഗിക്കാൻ അയയ്ക്കുന്നു

(മത്താ. 10:1, 5-15; ലൂക്കൊ. 9:1-6)

7യേശു പന്ത്രണ്ടു ശിഷ്യന്മാരെയും ഒന്നിച്ചു
വിളിച്ചു. അവരെ അവൻ രണ്ടു പേരുടെ സംഘ
ങ്ങളായി അയച്ചു. അശുദ്ധാത്മാക്കളുടെമേൽ
യേശു അവർക്കു ശക്തി നൽകി. 8അവൻ അവ
രോടിങ്ങനെ പറഞ്ഞു, “യാത്രയ്ക്കായൊന്നും എ
ടുക്കരുത്. ഊന്നുവടി മാത്രമെടുക്കുക. അപ്പമോ,
സഞ്ചിയോ, പണമോ കരുതരുത്. 9ചെരുപ്പുകളി
ടുക, ധരിക്കുന്ന വസ്ത്രം മാത്രമായിറങ്ങുക.
10ഒരു വീട്ടിൽ ചെന്നുകയറിയാൽ ആ ഗ്രാമം
വിടുംവരെ അവിടെ താമസിക്കുക. 11ഏതെങ്കി
ലും ഒരു ഗ്രാമം നിങ്ങളെ സ്വീകരിക്കാതിരിക്കു
കയോ നിങ്ങളെ ശ്രവിക്കാതിരിക്കുകയോ ചെ
യ്താൽ അവിടം വിടുക. നിങ്ങളുടെ കാലിലെ
പൊടി തട്ടിക്കളയുക. അതവർക്കെതിരെയുള്ള
ഒരു സാക്ഷ്യമായിരിക്കും.”
12ശിഷ്യന്മാർ അവിടം വിട്ട് മറ്റു ദേശങ്ങളിലേ
ക്കുപോയി. അവർ പ്രസംഗിക്കുകയും മാനസാ
ന്തരപ്പെടുവാൻ നാട്ടുകാരോടാവശ്യപ്പെടുക
യും ചെയ്തു. 13അവർ അനേകം ഭൂതങ്ങളെ
ഒഴിപ്പിച്ചു. രോഗികളെ ഒലീവെണ്ണ പുരട്ടി ഭേദ
പ്പെടുത്തി.

## യേശു സ്നാപകയോഹന്നാനെന്ന് ഹെരോദാവ് കരുതുന്നു

(മത്താ. 14:1-12; ലൂക്കൊ. 9:7-9)

14യേശു പ്രശസ്തനായിക്കഴിഞ്ഞതിനാൽ
ഹെരോദാരാജാവും അവനെപ്പറ്റി കേട്ടു. ചിലർ
പറഞ്ഞു. “യേശു സ്നാപകയോഹന്നാനാണ്.
അയാൾ മരണത്തിൽനിന്നും ഉയിർത്തെഴുന്നേ
റ്റിരിക്കുന്നു. അതിനാലാണവന് ഈ വീര്യപ്രവൃ
ത്തികൾ ചെയ്യുവാൻ കഴിയുന്നത്.” 15മറ്റു
ചിലർ പറഞ്ഞു, “അവൻ ഏലീയാവ് ആണ്.”
വേറെ ചിലരാകട്ടെ ഇങ്ങനെയാണ് പറഞ്ഞത്,
“യേശു പ്രവാചകന്മാരിൽ ഒരുത്തനെപ്പോലെ
പണ്ടു ജീവിച്ചിരുന്ന ഒരു പ്രവാചകനാണ്.”
16ഹെരോദാവ് യേശുവിനെപ്പറ്റിയുള്ള ഈ
കാര്യങ്ങൾ കേട്ടു. അദ്ദേഹം പറഞ്ഞു, “യോഹ
ന്നാൻെറ തലവെട്ടി ഞാനവനെ കൊന്നു. ഇ
പ്പോഴവൻ ഉയിർത്തെഴുന്നേറ്റിരിക്കുന്നു!”

## സ്നാപകയോഹന്നാൻ കൊല്ലപ്പെട്ടതെങ്ങനെ

17യോഹന്നാനെ ബന്ധിക്കുവാൻ ഹെരോദാ
വാണ് സൈനികരോട് ആജ്ഞാപിച്ചത്. അദ്ദേ
ഹം യോഹന്നാനെ തുറുങ്കിലടച്ചു. തൻെറപത്നി
ഹെരോദ്യയെ പ്രീതിപ്പെടുത്താനാണ് അദ്ദേഹ
മിതു ചെയ്തത്. ഹെരോദ്യ ഹെരോദാവിൻെറ
സഹോദരൻ ഫീലിപ്പോസിൻെറ പത്നിയായി
രുന്നു. പക്ഷെ അപ്പോൾ ഹെരോദാവ് അവളെ
വിവാഹം ചെയ്തിരുന്നു. 18സ്വന്തം സഹോദര
ൻെറ ഭാര്യയെ വിവാഹം ചെയ്യുന്നത് ശരിയല്ലെ
ന്ന് യോഹന്നാൻ അയാളെ ഉപദേശിച്ചിരുന്നു.
19അതിനാൽ ഹെരോദ്യ യോഹന്നാനെ വെറു
ത്തു. അവൾക്ക് അയാളെ കൊല്ലണമായിരുന്നു.
എന്നാൽ അതിന് ഹെരോദാവിനെ നിർബന്ധി
ക്കാനവൾക്കു കഴിഞ്ഞില്ല. 20യോഹന്നാനെ വ
ധിക്കാൻ ഹെരോദാവിന് ഭയമായിരുന്നു. യോ
ഹന്നാൻ ധാർമ്മികനും പരിശുദ്ധനുമായിരുന്നെ

ന്ന് എല്ലാവർക്കും അറിയാമെന്ന് ഹെരോദാവി
ന് അറിയാമായിരുന്നു. അതിനാൽ ഹെരോദാവ്
അയാളെ സംരക്ഷിച്ചു. യോഹന്നാൻെറ പ്രസം
ഗം ഹെരോദാവിനെ കുഴക്കിയെങ്കിലും അവ
നതു സസന്തോഷം ശ്രവിച്ചു. **21**എന്നാൽ ഹെ
രോദ്യയ്ക്ക് അനുകൂലമായ സാഹചര്യം വന്നു.
ഹെരോദാവിൻെറ ജന്മദിനമായിരുന്നു. പ്രധാന
സർക്കാർ നേതാക്കൾക്കും സൈന്യത്തലവന്മാർ
ക്കും ഗലീലയിലെ പ്രമാണിമാർക്കും ഹെരോ
ദാവ് വിരുന്നൊരുക്കി.

**22**ഹെരോദ്യയുടെ പുത്രി വിരുന്നുവേളയിൽ
വന്നു നൃത്തം ചെയ്തു. അവളുടെ നൃത്തത്തിൽ
ഹെരോദാവും അയാളുടെ അതിഥികളും വളരെ
സന്തുഷ്ടരായി. ഹെരോദാരാജാവ് പെൺകുട്ടി
യോടു പറഞ്ഞു, “നീ ആവശ്യപ്പെടുന്നതെന്തും
ഞാൻ നൽകാം.” **23**ഹെരോദാവ് അവൾക്കു വാ
ക്കു നൽകിയിരുന്നു, “നീ ആവശ്യപ്പെടുന്നതെ
ന്തും, എൻെറ പകുതി രാജ്യം പോലും നിനക്കു
ഞാൻ തരാം.” **24**അവൾ അമ്മയുടെ അടുത്തേക്കു
പോയി ചോദിച്ചു, “ഹെരോദാരാജാവിനോടു
ഞാനെന്തു ചോദിക്കണം?” അവളുടെ അമ്മ
പറഞ്ഞു, “സ്നാപകയോഹന്നാൻെറ ശിരസ്സ്
ആവശ്യപ്പെടൂ.”

**25**അവൾ വേഗം രാജാവിൻെറ അടുത്തു മട
ങ്ങിയെത്തി. അവൾ രാജാവിനോടു പറഞ്ഞു,
“ദയവായി സ്നാപകയോഹന്നാൻെറ ശിരസ്സ്
എനിക്കു ഇപ്പോൾത്തന്നെ തരൂ. ഒരു തളികയിൽ
വെച്ച് അതിവിടെ കൊണ്ടുവരൂ.”

**26**ഹെരോദാരാജാവ് ദു:ഖിതനായി. അവൾക്ക്
ആവശ്യമുള്ളതെന്തും നൽകാമെന്നദ്ദേഹം വാ
ക്കു കൊടുത്തിരുന്നു. അദ്ദേഹത്തിൻെറ അതിഥി
കളും ആ പ്രതിജ്ഞ കേട്ടിരുന്നതിനാൽ അവ
ളുടെ അപേക്ഷ നിരസിക്കാൻ രാജാവിനു കഴി
യുമായിരുന്നില്ല.

**27**അതിനാൽ യോഹന്നാൻെറ തല വെട്ടി
ക്കൊണ്ടുവരാൻ രാജാവ് ഒരു പടയാളിയെ അയ
ച്ചു. അയാൾ തടവറയിൽ ചെന്ന് യോഹന്നാ
ൻെറ തലവെട്ടി. **28**ഒരു തളികയിൽ യോഹന്നാ
ൻെറ തലയും വെച്ച് പടയാളി രാജസദസ്സി
ലെത്തി. അയാൾ അതു പെൺകുട്ടിക്കു കൊ
ടുത്തു. അവൾ അതു തൻെറ അമ്മയ്ക്കും കൊടു
ത്തു. **29**യോഹന്നാൻെറ ശിഷ്യന്മാർ സംഭവങ്ങള
റിഞ്ഞു. അവർ യോഹന്നാൻെറ ശരീരം ഏറ്റുവാ
ങ്ങി ഒരു കല്ലറയിൽ സംസ്കരിച്ചു.

## യേശു അയ്യായിരം പേരെ പോറ്റുന്നു

(മത്താ. 14:13-21; ലൂക്കൊ. 9:10-17; യോഹ. 6:1-4)

**30**വചനം പ്രസംഗിക്കുന്നതിന് യേശു അയച്ച
അപ്പൊസ്തലന്മാർ മടങ്ങിയെത്തി. തങ്ങൾ ചെ
യ്തതും പഠിപ്പിച്ചതുമായ കാര്യങ്ങൾ എല്ലാം
അവർ യേശുവിനോടു വിവരിച്ചു. **31**യേശുവും
ശിഷ്യന്മാരും വളരെ തിരക്കിലായിരുന്നു. എന്തെ
ന്നാൽ ഒരുപാടു പേർ അവിടെ എത്തിയിരുന്നു.
അതിനാൽ യേശുവിനും ശിഷ്യന്മാർക്കും ആഹാ
രം കഴിക്കാൻ പോലും സമയം കിട്ടിയിരുന്നില്ല.
യേശു അവരോടുപറഞ്ഞു, “എന്നോടൊപ്പം വ
രുവിൻ. നമുക്ക് വിജനമായ ഒരിടത്തേക്കു പോ
കാം. അവിടെ നമുക്കെല്ലാം വിശ്രമം കിട്ടും.”

**32**യേശുവും ശിഷ്യന്മാരും വിജനമായ ഒരിട
ത്തേക്കു തനിച്ചുപോയി. വഞ്ചിയിലാണവർ
പോയത്. **33**പക്ഷേ അവർ പോകുന്നത് പലരും
കണ്ടു. യേശുവായിരുന്നു അതെന്ന് അവർക്കറി
യാമായിരുന്നു. അതിനാൽ എല്ലാ ഗ്രാമങ്ങളിൽ
നിന്നും ആളുകൾ യേശു പോയ സ്ഥലത്തേക്കു
പോയി. യേശു എത്തും മുമ്പു തന്നെ അവർ
അവിടെയെത്തി. **34**യേശു അവിടെയെത്തിയ
പ്പോൾ അനവധിപേർ അവനെ കാത്തിരിക്കു
ന്നതു കണ്ടു. ഇടയനില്ലാത്ത ആട്ടിൻപറ്റത്തെ
പ്പോലെ കണ്ട അവരോട് യേശുവിന് അനുകമ്പ
തോന്നി. അതിനാലവൻ അവരെ പലതും പഠി
പ്പിച്ചു.

**35**നേരം സന്ധ്യയായി. ശിഷ്യന്മാർ യേശുവി
ൻെറയടുത്തെത്തി. അവർ പറഞ്ഞു, “ഇതൊരു
വിജനപ്രദേശമാണ്. ഇപ്പോൾത്തന്നെ നേരം
വളരെ വൈകിയിരിക്കുന്നു. **36**അതിനാൽ ഈ
ആളുകളെ പറഞ്ഞയയ്ക്കൂ. അവർ കൃഷിസ്ഥല
ങ്ങളിലും അടുത്ത പട്ടണങ്ങളിലും പോയി ആ
ഹാരം വാങ്ങിക്കൊണ്ടുവന്നു തിന്നട്ടെ.”

**37**പക്ഷേ യേശുപറഞ്ഞു, “നിങ്ങൾ അവർക്കു
ഭക്ഷണം കൊടുക്കൂ.” ശിഷ്യന്മാർ അവനോടു
പറഞ്ഞു, “ഇത്രയും പേർക്കുള്ള അപ്പം ഞങ്ങ
ളുടെ പക്കലില്ല. അത്രയും അപ്പം വാങ്ങാനുള്ള
പണത്തിന് ഞങ്ങൾ ഓരോരുത്തരും ഒരു മാസം
പണിയെടുക്കണം.”

**38**യേശു ശിഷ്യന്മാരോടു ചോദിച്ചു, “നിങ്ങ
ളുടെ പക്കൽ എത്ര അപ്പക്കഷണങ്ങളുണ്ടെന്ന്
പോയി നോക്കൂ.” അവർ തങ്ങളുടെ പക്കലുള്ള
അപ്പക്കഷണങ്ങൾ എണ്ണിനോക്കി. അവർ പറ
ഞ്ഞു. “അഞ്ചപ്പവും രണ്ടു മീനും.”

**39**അനന്തരം യേശു അവരോടു പറഞ്ഞു, “എ
ല്ലാവരോടും പുൽത്തകിടിയിൽ നിരന്നിരിക്കാ
ൻ പറയുക.” **40**ജനങ്ങൾ നിരന്നിരുന്നു. അമ്പതും
നൂറും ആളുകളുടെ പന്തിയായിട്ടാണവർ ഇരു
ന്നത്. **41**യേശു അഞ്ചപ്പവും രണ്ടുമീനും എടു
ത്തു. അവൻ ആകാശത്തേക്കു നോക്കി ദൈവ
ത്തിനു നന്ദി പറഞ്ഞു. അവൻ അതു പകുത്ത്
ശിഷ്യന്മാർക്കു നൽകി. അതു വിളമ്പാൻ യേശു
അവരോടു പറഞ്ഞു. അനന്തരം രണ്ടു മീനും
പങ്കിട്ട് അവൻ ജനങ്ങൾക്കു നൽകി.**42**എല്ലാവരും
വയറു നിറയെ ഭക്ഷിച്ചു. **43**എല്ലാവരും ഭക്ഷിച്ചു
കഴിഞ്ഞപ്പോഴും പന്ത്രണ്ടു കുട്ട നിറയെ അപ്പ
വും മീനും മിച്ചം വന്നു. **44**അയ്യായിരത്തോളം
പുരുഷന്മാർ ഭക്ഷിച്ചു കഴിഞ്ഞിരുന്നു.

## യേശു വെള്ളത്തിനു മീതെ നടക്കുന്നു

(മത്താ. 14:22-33; യോഹ. 6:15-21)

**45**അനന്തരം യേശു ശിഷ്യന്മാരോടു വഞ്ചി
യിൽ കയറാൻ പറഞ്ഞു. തടാകത്തിൻെറ മറു
കരയിലുള്ള ബേത്ത്സയിദെക്കു പോകാൻ അ
വൻ ആജ്ഞാപിച്ചു. അവൻ പിന്നാലെ വരാ
മെന്നും പറഞ്ഞു. ജനക്കൂട്ടത്തോടു വീടുകളിലേ
ക്കു മടങ്ങാൻ പറയാനാണവൻ അവിടെ നിന്ന
ത്. **46**അവൻ അവരോടു യാത്ര പറഞ്ഞ് പ്രാർ
ത്ഥിക്കാനായി മലയിലേക്കു പോയി.

**47**രാത്രിയായപ്പോഴും വഞ്ചി നടുക്കടലിൽ ത
ന്നെയായിരുന്നു. യേശു തനിയെ കരയിലുമാ
യിരുന്നു. **48**വഞ്ചി കടലിൽ വളരെ ദൂരത്തായി
യേശു കണ്ടു. അതു തുഴയാൻ ശിഷ്യന്മാർ പണി
പ്പെടുന്നതും അവൻ കണ്ടു. കാറ്റ് അവർക്കെതി
രായിരുന്നു. പലർച്ചെ മൂന്നിനും ആറിനും ഇട
യ്ക്ക് യേശു വഞ്ചിയുടെ അടുത്തേക്കു പോയി.
അവൻ വെള്ളത്തിനു മുകളിലൂടെ നടക്കുകയാ
യിരുന്നു. വഞ്ചിയെ കടന്നു പോകും വരെ അ
വൻ നടപ്പു തുടർന്നു. **49**പക്ഷെ അവൻ വെള്ള
ത്തിനു മീതെ നടക്കുന്നത് ശിഷ്യന്മാർ കണ്ടു.
അതൊരു ഭൂതമായിരിക്കുമെന്നവർ കരുതി. അ
വർ ഭയന്നു നിലവിളിച്ചു. **50**എല്ലാശിഷ്യന്മാരും
അവനെ കണ്ടു ഭയന്നു. പക്ഷേ യേശു അവ

രോടു പറഞ്ഞു, “ധൈര്യമായിരിക്കൂ, ഇതു ഞാ
നാണ്, ഭയപ്പെടരുത്.” 51അനന്തരം അവൻ വ
ഞ്ചിയിലേക്കു കയറി. കാറ്റ് ശാന്തമായി. ശിഷ്യ
ന്മാർ അമ്പരന്നു. 52അഞ്ചപ്പത്തെ പെരുപ്പിക്കുന്ന
തവർ കണ്ടു. പക്ഷെ അവർക്കതിന്റെ പൊരുൾ
മനസ്സിലായില്ല. അവർക്കതിനു കഴിയുമായി
രുന്നില്ല.

### യേശു അനേകരെ സൌഖ്യമാക്കുന്നു

(മത്താ. 14:34-36)

53യേശുവിന്റെ ശിഷ്യന്മാർ മറുകരയിലെ
ത്തി. ഗെന്നേസരത്തിലെ തീരത്ത് അവരെത്തി.
വള്ളം കെട്ടിയിട്ടു. 54അവർ വഞ്ചിയിൽ നിന്നിറ
ങ്ങിയപ്പോൾ ജനങ്ങൾ യേശുവിനെ കണ്ടു.
അവൻ ആരാണെന്ന് അവർക്കറിയാമായിരുന്നു.
55യേശു അവിടെ എത്തിയവിവരം നാടൊട്ടുക്കു
മുള്ള എല്ലാവരോടും പറയാൻ അവരോടി
പ്പോയി. യേശു പോയ എല്ലായിടവും അവൻ
രോഗികളെ കിടക്കയോടെ ചുമന്നുകൊണ്ടു
ചെന്നു. 56യേശു ആ പ്രദേശത്തെ പട്ടണങ്ങ
ളിലും ഗ്രാമങ്ങളിലും നാട്ടിൻ പുറങ്ങളിലു
മെല്ലാം കടന്നുചെന്നു. അവിടെയെല്ലാം ആളു
കൾ രോഗികളെ കൊണ്ടുവന്ന് ചന്ത സ്ഥലത്തു
കിടത്തി. യേശുവിന്റെ വസ്ത്രത്തിലെവിടെ
യെങ്കിലും സ്പർശിക്കാനുള്ള അനുവാദത്തിന്
അവർ അവനോടു കെഞ്ചി. അവന്റെ വസ്ത്ര
ത്തിൽ തൊട്ടവരെല്ലാം സുഖം പ്രാപിച്ചു.

### ദൈവത്തിന്റെ ന്യായപ്രമാണവും മനുഷ്യന്റെ ചട്ടങ്ങളും

(മത്താ. 15:1-20)

7 യെരൂശലേമിൽനിന്നും ഏതാനും പരീശ
ന്മാരും ശാസ്ത്രിമാരും അവിടെയെത്തി.
അവർ യേശുവിനു ചുറ്റുംകൂടി. 2യേശുവിന്റെ
ശിഷ്യന്മാരിൽ ചിലർ സാധാരണമട്ടിൽ കഴു
കാത്ത അവരുടെ കൈകൾ കൊണ്ട് ആഹാരം
കഴിക്കുന്നതവർ കണ്ടു.(“അശുദ്ധമായ” കരങ്ങ
ളെന്നാൽ പരീശന്മാർ പറഞ്ഞിരിക്കുന്നതുപോ
ലെ കൈ കഴുകാത്തവർ എന്നർത്ഥം) 3ഇങ്ങനെ
പ്രത്യേക രീതിയിൽ കൈ കഴുകാതെ പരീശ
ന്മാരും യെഹൂദന്മാരും ആഹാരം കഴിക്കാറില്ല.
അവർക്കു മുമ്പു ജീവിച്ചിരുന്ന മഹാന്മാർ പഠി
പ്പിച്ചതനുസരിച്ചാണ് അവരിതു ചെയ്യുന്നത്.
4ചന്തയിൽനിന്നു വാങ്ങിയതെന്തും അവർ ഒരു
നിശ്ചിത രീതിയിൽ കഴുകിയേ ഭക്ഷിക്കൂ. പൂർ
വ്വികരുടെ മറ്റു ചില ചട്ടങ്ങളും അവർ പിന്തുട
രുന്നു. ചഷകങ്ങളും, ഓട്ടുപാത്രങ്ങളും കുടങ്ങളു
മെല്ലാം കഴുകുന്ന ചട്ടവും അവർ പാലിക്കുന്നു.
5പരീശന്മാരും ശാസ്ത്രിമാരും യേശുവിനോ
ടുചോദിച്ചു, “നിന്റെ ശിഷ്യന്മാരെന്താണ് പൂർ
വ്വികരുടെ ചട്ടങ്ങൾ ഉൾക്കൊള്ളാത്തത്? അശുദ്ധ
മായകൈകൾ കൊണ്ടവർ ഭക്ഷിക്കുന്നു. എന്താ
ണിത്?”
6യേശു മറുപടി പറഞ്ഞു,“നിങ്ങൾ കപടഭ
ക്തിക്കാരാണ്. നിങ്ങളെപ്പറ്റി യെശയ്യാവ് പറ
ഞ്ഞതെത്രസത്യം. അദ്ദേഹം ഇങ്ങനെ എഴുതിയി
ട്ടുണ്ടല്ലോ,
‘ഈ ജനം എന്നെ ബഹുമാനിക്കുന്നെന്നു പറ
യുന്നു. എന്നാൽ അവർ എന്നെ അവരുടെ ജീ
വിതത്തിന്റെ ഭാഗമാക്കുന്നില്ല.
7അവർ എന്നെ ആരാധിക്കുന്നത് നിഷ്ഫല
മാണ്. എന്തെന്നാൽ മനുഷ്യരുടെ ചട്ടങ്ങൾ പ്ര
മാണങ്ങളായി പഠിപ്പിക്കുന്നു.’ *യെശയ്യാവ് 29:13*
8നിങ്ങൾ ദൈവകല്പന ഉപേക്ഷിച്ച് മനുഷ്യരു
ടെ ഉപദേശം പിൻതുടരുന്നു.”
9അനന്തരം യേശു അവരോടു പറഞ്ഞു, “നി
ങ്ങൾ സമർത്ഥരാണെന്ന് നിങ്ങൾ കരുതുന്നു.
നിങ്ങളുടെതന്നെ ചട്ടങ്ങൾ മതിയെന്ന ധാരണ
യിൽ നിങ്ങൾ ദൈവകല്പന അവഗണിക്കുന്നു.
10മോശെ പറഞ്ഞു, ‘നീ നിന്റെ അപ്പനമ്മമാരെ
ബഹുമാനിക്കണം. പിതാവിനെയോ മാതാവി
നെയോ ദുഷിക്കുന്നവൻ വധാർഹനാണ്.’ 11എ
ന്നാൽ നിങ്ങൾ പഠിപ്പിക്കുന്നത് ഒരാൾ തന്റെ
അപ്പനോടോ അമ്മയോടോ‘ നിങ്ങൾക്കുപയോ
ഗപ്രദമാകുന്ന ചിലകാര്യങ്ങൾ എന്റെ പക്കലു
ണ്ടെങ്കിലും ഞാനതു ചെയ്യില്ല. ഞാനത് ദൈവ
ത്തിന് നൽകും’ എന്ന് പറയാനാണ്. 12അപ്പന
മ്മമാർക്കു വേണ്ടി ഒന്നും ചെയ്യാൻ നിങ്ങൾ
അവനെ സമ്മതിക്കില്ല. 13ദൈവവചനമനുസ
രിച്ച് പ്രവർത്തിക്കേണ്ടതിനു പ്രാധാന്യമില്ലെ
ന്നു നിങ്ങൾ പഠിപ്പിക്കുന്നു. നിങ്ങളുണ്ടാക്കുന്ന
ചട്ടങ്ങളനുസരിക്കുന്നത് പ്രധാനമെന്നാണു നി
ങ്ങൾകരുതുന്നത്. അതുപോലെപലതും നിങ്ങൾ
ചെയ്യുന്നു.” 14യേശു ആൾക്കാരെ വീണ്ടും വിളി
ച്ചുവരുത്തി. അവൻ പറഞ്ഞു “എല്ലാവരും എ
ന്നെശ്രദ്ധിക്കുകയും ഞാൻ പറയുന്നതു കേൾക്കു
കയും വേണം. 15ഒരുവന്റെ ഉള്ളിൽ കടന്നുചെ
ന്ന് അശുദ്ധമാക്കാൻ ഒന്നിനും കഴിയില്ല. അവ
നിൽനിന്നും വരുന്നവയാണവനെ അശുദ്ധമാ
ക്കുന്നത്.” 16(കാതുള്ളവർ കേൾക്കട്ടെ)
17അനന്തരം ജനങ്ങളെവിട്ട് യേശു വീട്ടിനക
ത്തേക്കു കയറിപ്പോയി. ശിഷ്യന്മാർ ആ ഉപമ
യെപ്പറ്റി അവനോടു ചോദിച്ചു. 18യേശു പറ
ഞ്ഞു,“നിങ്ങൾക്കിനിയും കാര്യങ്ങൾഭംഗിയായി
മനസ്സിലാക്കാൻ കഴിയുന്നില്ലേ? പുറമേനിന്നും
അകത്തേക്കു കടക്കുന്നയാതൊന്നിനും ഒരുത്ത
നെ അശുദ്ധനാക്കാൻ കഴിയില്ലെന്ന് നിങ്ങൾക്ക
റിയില്ലേ? 19ഭക്ഷണം മനുഷ്യന്റെ ഹൃദയത്തിലേ
ക്കു ചെല്ലുന്നില്ല; അതു വയറ്റിലേക്കാണ് പോകു
ന്നത്. അതു പുറത്തേക്കു പോവുകയും ചെയ്യു
ന്നുണ്ട്.” (എല്ലാ ഭക്ഷണങ്ങളും മനുഷനു തിന്നാ
വുന്നവയാണെന്നവൻ പ്രഖ്യാപിച്ചു.)
20യേശു പറഞ്ഞു, “ഒരുവനിൽനിന്നും പുറ
ത്തേക്കു വരുന്നവ അവനെ അശുദ്ധനാക്കുന്നു.
21ഉള്ളിൽ നിന്നാണ്, മനുഷ്യഹൃദയത്തിൽ നി
ന്നാണ്, ദുഷിച്ചചിന്തകൾ, ലൈംഗികപാപങ്ങ
ൾ, മോഷണം, കൊലപാതകം, 22വ്യഭിചാരം,
ദുരാഗ്രഹം, ദുഷ്ടത, വഞ്ചന, ഭോഗാസക്തി,
അസൂയ, ദൂഷണം, അഹന്ത, മണ്ടത്തരങ്ങൾ
എന്നിവയെല്ലാം പുറപ്പെടുന്നത്. 23അതെല്ലാം
ഒരുവനെ അശുദ്ധനാക്കുന്നു.”

### ജാതിയായ ഒരുവളെ യേശു സഹായിക്കുന്നു

(മത്താ. 15:21-28)

24യേശു അവിടം വിട്ട് സോർ പ്രദേശത്തേക്കു
പോയി. അവൻ അവിടെയൊരു വീട്ടിൽ കയ
റി. അവൻഅവിടെയുണ്ടെന്ന് അന്നാട്ടുകാർ അ
റിയരുതെന്നവൻ ആഗ്രഹിച്ചു പക്ഷേ അവന്
ഒളിച്ചിരിക്കാനായില്ല. 25യേശു അവിടെയുണ്ടെ
ന്ന് ഒരു സ്ത്രീ കേട്ടറിഞ്ഞു. അവളുടെ കൊച്ചു
മകൾക്ക് അശുദ്ധാത്മാവ് ബാധിച്ചിരുന്നു. അതി
നാലവൾ യേശുവിന്റെ അടുത്തെത്തി കാൽ
ക്കൽ വീണുനമിച്ചു. 26അവൾ യെഹൂദയല്ലായി
രുന്നു. സുറൊഫൊയീക്യ ജാതിയിലുള്ള യവന
ക്കാരിയായിരുന്നു അവൾ. ഭൂതത്തെ തന്റെ മ
കളുടെ ഉള്ളിൽനിന്ന് ഓടിക്കണമെന്ന് അവൾ
യേശുവിനോടു അപേക്ഷിച്ചു. 27യേശു ആ

സ്ത്രീയോടു പറഞ്ഞു: "മക്കളുടെ ഭക്ഷണം നാ
യ്ക്കൾക്കെറിഞ്ഞു കൊടുക്കരുത്. ആദ്യം അവർ
ക്കു വേണ്ടതെല്ലാം എടുത്തു ഭക്ഷിക്കാൻ മക്കളെ
അനുവദിക്കുക."
28സ്ത്രീ പറഞ്ഞു, "കർത്താവേ, അതു ശരിത
ന്നെ. പക്ഷേ മക്കൾക്കുള്ള ഭക്ഷണത്തിന്റെ ശക
ലങ്ങൾ മേശയ്ക്കടിയിലിരുന്ന് നായ്ക്കളും തി
ന്നാറുണ്ട്." 29അനന്തരം യേശു അവളോടു പറ
ഞ്ഞു, "ഇതൊരു നല്ല മറുപടിയാണ്. നീ പൊ
യ്ക്കൊള്ളൂ. ഭൂതം നിങ്ങളുടെ മകളെ വിട്ടു പുറ
ത്തു വന്നുകഴിഞ്ഞു." 30അവൾ വീട്ടിലേക്കു മട
ങ്ങി. മകൾ കിടക്കയിൽ കിടക്കുകയായിരുന്നു.
ഭൂതം അവളെ വിട്ടൊഴിഞ്ഞിരുന്നു.

## യേശു ഒരു ഊമനെ സുഖപ്പെടുത്തുന്നു

31അനന്തരം യേശു സോർപ്രദേശം വിട്ട് സീ
ദോനിലേക്കു പോയി. ഗലീലക്കടൽത്തീരത്തേ
ക്കവൻ പോയി. ദെക്കപ്പൊലിയിലൂടെയാണ
വൻ പോയത്. 32അവിടെ ചിലർ ഒരാളെ യേശു
വിന്റെ അടുത്തു കൊണ്ടുവന്നു. അയാൾ ബധി
രനും ഊമനുമായിരുന്നു. അയാളെ സ്പർശിച്ചു
സുഖപ്പെടുത്താൻ അവർ യേശുവിനോടപേ
ക്ഷിച്ചു.
33യേശു അയാളെ ജനക്കൂട്ടത്തിൽനിന്നും
അകലെ മാറ്റിനിർത്തി. തന്റെ കൈവിരലുകൾ
അയാളുടെ ചെവിയിൽ കടത്തി. അനന്തരം
യേശു തുപ്പി അയാളുടെ നാവിൽ തൊടുകയും
ചെയ്തു. 34ആകാശത്തേക്കു നോക്കി യേശു നെ
ടുവീർപ്പിട്ടു. യേശു അയാളോട് പറഞ്ഞു, "എ
ഫഥാ!" (അതായത് "തുറക്കപ്പെടട്ടെ!" എന്ന്).
35യേശു ഇതുചെയ്തപ്പോൾ അയാൾക്കു കേൾ
ക്കാറായി. അയാളുടെ നാവു സ്വതന്ത്രമാവുക
യും അവന് വ്യക്തമായി സംസാരിക്കാൻ സാ
ദ്ധ്യമാവുകയും ചെയ്തു.
36സംഭവിച്ചതൊന്നും മറ്റാരോടും പറയരുതെ
ന്ന് യേശു അവരോടു കല്പിച്ചു. തന്നെപ്പറ്റി മ
റ്റാരോടും പറയരുതെന്ന് യേശു എപ്പോഴും ആളു
കളോടു കല്പിക്കും. പക്ഷേ അതു കൂടുതൽ ആൾ
ക്കാരോടു പറയിക്കാനേ ഉപകരിച്ചുള്ളൂ. 37ജന
ങ്ങൾ യഥാർത്ഥത്തിൽ അത്ഭുതപ്പെട്ടു. അവർ
പറഞ്ഞു, "യേശു എല്ലാം നന്നായി ചെയ്തു.
അവൻ ബധിരനെ കേൾക്കുമാറാക്കുന്നു. ഊമ
നെ സംസാരിക്കുമാറാക്കുന്നു."

## യേശു നാലായിരത്തിലധികം പേർക്കു വിളമ്പുന്നു

(മത്താ. 15:32-39)

8 മറ്റൊരിക്കൽ വീണ്ടും അനേകം പേർ യേശു
വിന്റെ അടുത്തെത്തി. അവർക്കു കഴിക്കാ
നൊന്നുമില്ലായിരുന്നു. അതിനാൽ യേശുതന്റെ
ശിഷ്യന്മാരെ അരികിൽ വിളിച്ചു. അവൻ പറ
ഞ്ഞു, 2"എനിക്ക് ഈ ആളുകളോട് അനുകമ്പ
തോന്നുന്നു. കഴിഞ്ഞ മൂന്നു ദിവസമായി അവർ
എന്നോടൊപ്പമാണ്. ഇപ്പോഴാകട്ടെ അവർക്കു
തിന്നാനൊന്നുമില്ല. 3വിശപ്പോടെ ഞാനവരെ
അയയ്ക്കില്ല. അവരെ അങ്ങനെ അയച്ചാൽ
വീട്ടിലേക്കു പോകും വഴി അവർ തളർന്നുവീഴും.
അവരിൽ ചിലർ ഇവിടെനിന്നു വളരെ ദൂരെ
യാണു താമസം."
4യേശുവിന്റെ ശിഷ്യന്മാർ പറഞ്ഞു, "പക്ഷേ
നമ്മൾ ജനവാസപ്രദേശത്തുനിന്നു വളരെ അക
ലെയാണ്. ഇത്രയും പേർക്കാവശ്യമുള്ളത്ര അപ്പം
എവിടെനിന്നുകിട്ടും?" 5അപ്പോൾ യേശു ചോ
ദിച്ചു, "നിങ്ങളുടെ കൈയിൽ എത്ര അപ്പമുണ്ട്?"
അവർ പറഞ്ഞു, "ഏഴ്"
6യേശു ആൾക്കാരോട് നിലത്തിരിക്കാൻ കല്പി
ച്ചു. അനന്തരം അവൻ ഏഴ് അപ്പമെടുത്ത് ദൈ
വത്തിനു നന്ദി പറഞ്ഞു. അപ്പം മുറിച്ച് അവൻ
ശിഷ്യന്മാരെ ഏല്പിച്ചു. അവ ആളുകൾക്ക് വിള
മ്പാൻ അവൻ കല്പിച്ചു. ശിഷ്യന്മാർ അങ്ങനെ
ചെയ്തു. 7ശിഷ്യന്മാരുടെ വശം കുറച്ചു ചെറിയ
മീനുമുണ്ടായിരുന്നു. യേശു മീൻ തന്നതിന് ദൈ
വത്തിനു നന്ദി പറഞ്ഞ് ശിഷ്യന്മാരെ ഏല്പിച്ചു.
എന്നിട്ട് അവയും വിതരണം ചെയ്യാൻ പറ
ഞ്ഞു. 8എല്ലാവരും വയറുനിറയെ ഭക്ഷിച്ചു.
എന്നിട്ടും ഏഴുകുട്ട ഭക്ഷണം അവർ ശേഖരിച്ചു.
9നാലായിരത്തോളം പേർ ആഹാരം കഴിച്ചിരു
ന്നു. അവർ തിന്നുകഴിഞ്ഞപ്പോൾ വീടുകളിലേ
ക്കു പൊയ്ക്കൊള്ളാൻ യേശു അവരോടു പറ
ഞ്ഞു. 10യേശു ശിഷ്യന്മാരോടൊത്ത് വള്ളത്തിൽ
കയറി ദൽമനൂഥയിലേക്കു പോയി.

## പരീശന്മാർ യേശുവിനെ പരീക്ഷിക്കാനൊരുങ്ങുന്നു

(മത്താ. 16:1-4)

11പരീശന്മാർ വന്ന് യേശുവിനോടു ചില
ചോദ്യങ്ങൾ ചോദിച്ചു. അവർക്ക് യേശുവിനെ
പരീക്ഷിക്കണമായിരുന്നു. അവൻ ദൈവത്താൽ
അയയ്ക്കപ്പെട്ടവനാണെങ്കിൽ ആകാശത്തുനി
ന്ന് ഒരത്ഭുത കർമ്മം കാണിക്കാനവർ ആവശ്യ
പ്പെട്ടു. 12യേശു മാനസികമായ വ്യഥ അനുഭവി
ക്കുന്നു എന്ന് സൂചിപ്പിക്കുന്ന ഒരു ശബ്ദത്തോ
ടെ പറഞ്ഞു, "എന്താണു നിങ്ങൾ അടയാളമാ
യി ഒരത്ഭുതം കാണിക്കാനാവശ്യപ്പെടുന്നത്?
ഞാൻ നിങ്ങളോടു സത്യം പറയാം. ഈ തലമുറ
യ്ക്ക് അടയാളമൊന്നും തരികയില്ല." 13അനന്തരം
യേശു പരീശന്മാരെ വിട്ട് ഒരു വഞ്ചിയിൽ ക
യറി മറുകരയിലേക്കു പോയി.

## യെഹൂദനേതാക്കന്മാർക്ക് യേശു മുന്നറിയിപ്പു നൽകുന്നു

(മത്താ. 16:5-12)

14വഞ്ചിയിൽ ശിഷ്യന്മാരുടെ കയ്യിൽ ഒരപ്പ
ക്കഷണമേ ഉണ്ടായിരുന്നുള്ളൂ. കൂടുതൽ കരുതാ
നവർ മറന്നു. 15യേശു അവർക്കു മുന്നറിയിപ്പു
കൊടുത്തു, "സൂക്ഷിച്ചിരിക്കുക! പരീശന്മാരുടെ
യും ഹെരോദാവിന്റെയും പുളിമാവിനെ സൂ
ക്ഷിക്കുക."
16ശിഷ്യന്മാർ അതിന്റെ അർത്ഥം എന്തെന്ന്
ചർച്ചചെയ്തു. അവർ പറഞ്ഞു, "നമുക്ക് അപ്പം
ഇല്ലാത്തതിനാലായിരിക്കാം അവൻ ഇങ്ങനെ
പറഞ്ഞത്." 17ശിഷ്യന്മാർ ഇതേപ്പറ്റിയാണ് പറ
യുന്നതെന്ന് യേശുവിനറിയാമായിരുന്നു. അതി
നാലവൻ അവരോടുപറഞ്ഞു, "എന്താണു നി
ങ്ങൾ അപ്പമില്ലാത്തതിനെക്കുറിച്ചു ചർച്ച ചെ
യ്യുന്നത്?നിങ്ങളുടെമനസ്സ് അടഞ്ഞിരിക്കുന്നോ?
നിങ്ങൾ ഇനിയും കാണുകയോ മനസ്സിലാക്കു
കയോ ചെയ്യാത്തതെന്താണ്? 18കാഴ്ചയില്ലാത്ത
കണ്ണുകളാണോ നിങ്ങൾക്കുള്ളത്? ശ്രവണശ
ക്തിയില്ലാത്ത കാതുകളാണോ നിങ്ങളുടേത്?
നമുക്ക് ആവശ്യത്തിന് അപ്പമില്ലാതിരുന്നപ്പോൾ
ഞാൻ ചെയ്തത് ഓർക്കുന്നില്ലേ? 19അഞ്ചപ്പം
കൊണ്ട് ഞാൻ അയ്യായിരം പേരെ തൃപ്തരാക്കി.
മിച്ചം വന്ന അപ്പം ശേഖരിച്ചത് ഓർമ്മിക്കുന്നി
ല്ലേ?" ശിഷ്യന്മാർ പറഞ്ഞു, "പന്ത്രണ്ടുകുട്ടകൾ."
20"ഏഴ് അപ്പക്കഷണങ്ങളെ നാലായിരം പേർ
ക്കു ഞാൻ വിളമ്പിയത് ഓർക്കുന്നില്ലേ? മിച്ചം

വന്ന എത്ര അപ്പക്കുട്ടകൾ നിങ്ങൾ ശേഖരിച്ചു?"
ശിഷ്യന്മാർ പറഞ്ഞു, "ഏഴ്"
21അനന്തരം യേശു അവരോടു പറഞ്ഞു, "നി
ങ്ങളിവയെല്ലാം ഓർക്കുന്നു. എന്നിട്ടും നിങ്ങൾ
ക്കു മനസ്സിലാക്കാൻ കഴിയാത്തത് എന്ത്?"

### യേശു ബേത്ത്സയിദയിൽ അന്ധനു കാഴ്ച നൽകുന്നു

22യേശുവും ശിഷ്യന്മാരും ബേത്ത്സയിദയി
ലെത്തി. അവിടെ ചിലർ ചേർന്ന് ഒരന്ധനെ
യേശുവിൻെറ മുമ്പിലെത്തിച്ചു. അവനെ സ്പ
ർശിക്കാനവർ യേശുവിനോടപേക്ഷിച്ചു. 23അ
തിനാൽ യേശു അന്ധൻെറ കരം പിടിച്ച് ഗ്രാമ
ത്തിനു പുറത്തേക്കു കൊണ്ടുപോയി. യേശു
അയാളുടെ കണ്ണുകളിലേക്ക് തുപ്പി. എന്നിട്ട്
അയാളുടെമേൽ കൈകൾവച്ച് ചോദിച്ചു, "നി
നക്കിപ്പോൾ എന്തെങ്കിലും കാണാമോ?"
24അന്ധൻ നോക്കിപറഞ്ഞു, "അതെ എനിക്കി
പ്പോൾ മനുഷ്യരെകാണാം. അവർ മരങ്ങൾ പോ
ലെ ചുറ്റും നടക്കുന്നു."
25യേശുവീണ്ടും അയാളുടെകണ്ണുകളിൽ സ്പ
ർശിച്ചു. അപ്പോളയാൾ കണ്ണു മലർക്കെ തുറന്നു.
അയാളുടെ കണ്ണുകൾ സുഖം പ്രാപിച്ചു. അയാ
ൾക്ക് എല്ലാം വ്യക്തമായി കാണാം എന്നായി.
26യേശു അയാളോട്, "നഗരത്തിൽ പോകരുത്"
എന്നും വീട്ടിലേക്കു പോകാനും പറഞ്ഞു.

### യേശു ക്രിസ്തുവാണെന്ന് പത്രൊസ്

മത്ത. 16:13-20; ലൂക്ക. 9:18-21

27യേശുവും ശിഷ്യന്മാരും ഫീലിപ്പൊസിൻെറ
കൈസര്യയ്ക്കു പോയി. അവർ നടക്കുന്നതിനി
ടയിൽ യേശു അവൻെറ ശിഷ്യന്മാരോടു ചോ
ദിച്ചു,"ഞാൻ ആരാണെന്നാണ് ജനങ്ങൾ പറയു
ന്നത്?"
28ശിഷ്യന്മാർ പറഞ്ഞു, "നീ സ്നാപകയോ
ഹന്നാനാണെന്നു ചിലർപറയുന്നു; ഏലീയാവ്
ആണെന്നു മറ്റു ചിലർ; വേറെ ചിലർ പറയു
ന്നത് നീ പ്രവാചകന്മാരിൽ ഒരാളാണെന്നാണ്."
29അപ്പോൾ യേശു ചോദിച്ചു, "ഞാൻ ആരാണെ
ന്നാണ് നിങ്ങൾ കരുതുന്നത്?" പത്രൊസ് പറ
ഞ്ഞു, "അങ്ങാണു ക്രിസ്തു."
30യേശു ശിഷ്യന്മാരോടു പറഞ്ഞു, "ഞാനാരാ
ണെന്ന് ആരോടും പറയരുത്."

### തനിക്ക് മരിക്കേണ്ടിവരുമെന്ന് യേശു പറയുന്നു

(മത്താ. 16:21-28; ലൂക്കൊ. 9:22-27)

31അനന്തരം മനുഷ്യപുത്രന് ഒരുപാട് സഹി
ക്കാനുണ്ടെന്ന് യേശു അവരെ പഠിപ്പിക്കാൻ
തുടങ്ങി. മനുഷ്യപുത്രൻ മൂപ്പന്മാരാലും മഹാപു
രോഹിതന്മാരാലും ശാസ്ത്രിമാരാലും തള്ളപ്പെ
ടുമെന്നും അവൻ പഠിപ്പിച്ചു. മനുഷ്യപുത്രൻ
കൊല്ലപ്പെടുമെന്നും മൂന്നാംനാൾ അവൻ മര
ണത്തിൽനിന്നും ഉയിർത്തെഴുന്നേൽക്കുമെന്നും
യേശു പഠിപ്പിച്ചു. അവൻ ഒന്നും രഹസ്യമായി
വെച്ചില്ല. 32പത്രൊസ് ഒറ്റയ്ക്ക് യേശുവിനോടു
സംസാരിക്കാൻ തുടങ്ങി. അതെല്ലാം പറഞ്ഞ
തിനാൽ പത്രൊസ് യേശുവിനെ വിമർശിച്ചു.
33പക്ഷേ യേശു തിരിഞ്ഞ് തൻെറ ശിഷ്യന്മാരെ
നോക്കി. അനന്തരം അവൻ പത്രൊസിനെ ശ
കാരിച്ചു. യേശു പത്രൊസിനോടു പറഞ്ഞു,
"സാത്താനേ! എൻെറയടുത്തുനിന്നു പോകൂ.
നിൻെറ ചിന്ത ദൈവീകമല്ല. മനുഷ്യർ പ്രധാന
മെന്ന് കരുതുന്നവയാണ് നീ ചിന്തിക്കുന്നത്."

34അനന്തരം യേശു ജനങ്ങളെ തൻെറ അരി
കിലേക്കുവിളിച്ചു. അവൻെറ ശിഷ്യന്മാരും അ
വിടെയുണ്ടായിരുന്നു. അപ്പോൾയേശുപറഞ്ഞു,
"എന്നെ പിന്തുടരാൻ ആഗ്രഹിക്കുന്നവൻ അവ
നെത്തന്നെ ഉപേക്ഷിക്കണം. അവൻ തൻെറ
കുരിശുമെടുത്ത് എന്നെ പിന്തുടരണം.35സ്വന്തം
ജീവൻ രക്ഷിക്കുവാൻ ആഗ്രഹിക്കുന്നവന് അതു
നഷ്ടമാകും. എന്നാൽ സ്വന്തജീവൻ എനിക്കും
സുവിശേഷത്തിനുമായി നൽകുന്നവൻ എന്നെ
ന്നേക്കുമായി രക്ഷിക്കപ്പെടും.36സ്വന്തം ആത്മാവ്
നരകത്തിൽ നഷ്ടപ്പെടുന്നവന് ലോകം മുഴു
വൻ കിട്ടിയാലും എന്തു പ്രയോജനം? 37ആത്മാ
വ് തിരിച്ചുകിട്ടാൻ പകരം മറ്റെന്തെങ്കിലും കൊ
ടുക്കാൻ ഒരുവനും കഴിയില്ല. 38ഇന്നത്തെയാൾ
ക്കാർ പാപപൂർണ്ണവും ദുഷ്ടവുമായ കാലത്താ
ണ് ജീവിക്കുന്നത്. എന്നെപ്പറ്റിയും എൻെറ ഉപ
ദേശത്തെപ്പറ്റിയും ലജ്ജിക്കുന്നവരെക്കുറിച്ച്
ഞാൻ ലജ്ജിക്കും. എൻെറ പിതാവിൻെറ മഹ
ത്വത്തോടും വിശുദ്ധദൂതന്മാരോടുംകൂടെ എഴു
ന്നെള്ളുമ്പോൾ അയാളെ ഓർത്തു ഞാൻ ലജ്ജി
ക്കും."

9 യേശു പറഞ്ഞു, "ഞാൻ നിങ്ങളോടു സത്യം
പറയട്ടെ. ഇവിടെ നിൽക്കുന്നവരിൽ ചിലർ
മരിക്കും മുമ്പ് ദൈവരാജ്യം വരുന്നതു കാണും.
ദൈവരാജ്യം പ്രതാപത്തോടെ വരും."

### യേശു മോശെയോടും ഏലീയാവിനോടുമൊപ്പം

(മത്താ. 17:1-3; ലൂക്കൊ. 9:28-36)

2ആറു ദിവസം കഴിഞ്ഞ് പത്രൊസ്, യാക്കോ
ബ്,യോഹന്നാൻ എന്നിവരോടൊപ്പം യേശു ഉ
യർന്ന മലമുകളിലേക്കുപോയി. അവിടെ അവ
ർമാത്രമേ ഉണ്ടായിരുന്നുള്ളൂ. ശിഷ്യന്മാർ നോക്കി
നിൽക്കേ യേശുവിനു മാറ്റമുണ്ടായി. 3അവൻെറ
വസ്ത്രം തിളങ്ങുന്ന വെൺമയുള്ളതായി. ഒരാൾ
ക്കും നൽകാൻ കഴിയാത്തത്ര വെൺമ. 4അപ്പോ
ൾ യേശുവിനോടൊപ്പം അവിടെരണ്ടുപേർ പ്ര
ത്യക്ഷപ്പെട്ടു. അവർ സംസാരിക്കുന്നുണ്ടായിരു
ന്നു. അവർ മോശെയും ഏലീയാവുമായിരുന്നു.
5പത്രൊസ് യേശുവിനോടു പറഞ്ഞു,"ഗുരോ,
നമ്മൾ ഇവിടെയായതു നന്നായി. ഞങ്ങൾ ഇ
വിടെ മൂന്നു കൂടാരങ്ങളുണ്ടാക്കാം. ഒന്ന് നിനക്കും
ഒന്നു മോശെയ്ക്കും ഒന്ന് ഏലീയാവിനും." 6പ
ത്രൊസിന് എന്തുപറയണമെന്ന് അറിവില്ലായി
രുന്നു. കാരണം അവനും മറ്റു രണ്ടു ശിഷ്യന്മാരും
വല്ലാതെ ഭയന്നിരുന്നു. 7അപ്പോൾ ഒരുമേഘം
വന്ന് അവരെമൂടി. മേഘത്തിൽനിന്ന് ഒരു അശ
രീരി മുഴങ്ങി, "യേശു എൻെറപുത്രനാകുന്നു.
ഞാനവനെ സ്നേഹിക്കുന്നു. അവനെ അനുസ
രിക്കുക."
8പത്രൊസും യാക്കോബും യോഹന്നാനും
നോക്കിയപ്പോൾ മറ്റാരെയും അവർകണ്ടില്ല.
യേശു മാത്രമേ അവരോടൊപ്പമുണ്ടായിരുന്നു
ള്ളൂ. 9യേശുവും ശിഷ്യന്മാരും മലയിറങ്ങുകയാ
യിരുന്നു. അവൻ ശിഷ്യന്മാരോടാജ്ഞാപിച്ചു,
"മലമുകളിൽ നിങ്ങൾ കണ്ടതൊന്നും ആരോടും
പറയരുത്. മനുഷ്യപുത്രൻെറ ഉയിർത്തെഴുന്നേ
ല്പ്വരെ കാക്കുക. അപ്പോൾ നിങ്ങൾക്ക് എല്ലാവ
രോടും പറയാം എന്താണു കണ്ടതെന്ന്."
10അതിനാലവർ യേശുവിനെ അനുസരിച്ച്
കണ്ടതൊന്നും ആരോടും പറഞ്ഞില്ല.പക്ഷേ മര
ണത്തിൽനിന്നും ഉയിർത്തെഴുന്നേൽക്കുമെന്ന്
അവൻപറഞ്ഞതിൻെറ പൊരുളിനെപ്പറ്റി അവ
ർചർച്ചചെയ്തു. 11ശിഷ്യന്മാർ യേശുവിനോടു

ചോദിച്ചു,"എന്താണ് ഏലീയാവ് ആദ്യം വരട്ടെ
എന്നു ശാസ്ത്രിമാർ പറയുന്നത്?"
12യേശു പറഞ്ഞു,"ഏലീയാവ് ആദ്യം വരണ
മെന്നവർ പറഞ്ഞതു ശരിയാണ്. എല്ലാം നേരെ
യാക്കുന്നത് ഏലീയാവാണ്. പക്ഷെ മനുഷ്യപു
ത്രൻ പലതും സഹിക്കുകയും അവജ്ഞയാൽ
തിരസ്കരിക്കപ്പെടുകയും വേണമെന്ന് തിരുവെ
ഴുത്ത് പറഞ്ഞതെന്തുകൊണ്ട്? 13ഞാൻ നിങ്ങ
ളോടു പറയുന്നു, ഏലീയാവു വന്നുകഴിഞ്ഞു.
ആളുകൾ ചെയ്യാവുന്ന എല്ലാ വൃത്തികേടും
അയാളുടെമേൽ പ്രവൃത്തിച്ചു കഴിഞ്ഞു. ഇതെ
ല്ലാം അവനു സംഭവിക്കുമെന്ന് തിരുവെഴുത്തു
കളിൽ പറയുന്നുണ്ട്."

## യേശു രോഗിയായ കുട്ടിയെ സുഖപ്പെടുത്തുന്നു

(മത്താ. 17:14-20; ലൂക്കൊ. 9:37-43)

14അനന്തരം യേശുവും പത്രൊസും യാക്കോ
ബും യോഹന്നാനും മറ്റുശിഷ്യന്മാരുടെ അടുക്ക
ലേക്കു പോയി. അവർക്കുചുറ്റും അനേകം പേർ
ഇരിക്കുന്നത് അവർ കണ്ടു. ശാസത്രിമാർ ആ
ശിഷ്യന്മാരോടു തർക്കിക്കുന്നുണ്ടായിരുന്നു.
15യേശുവിനെ ജനങ്ങൾ കണ്ടപ്പോൾ അവർ
അത്ഭുതപ്പെട്ടു. അവനെ സ്വീകരിക്കാൻ അവർ
ഓടിയെത്തി.
16യേശു ചോദിച്ചു, "എന്താണു നിങ്ങൾ ശാ
സ്ത്രിമാരുമായി തർക്കിക്കുന്നത്?"
17ഒരാൾപറഞ്ഞു,"ഗുരോ ഞാനെൻെറ മകനെ
നിൻെറ അടുക്കലേക്കു കൊണ്ടു വന്നു. അവ
നെഒരു അശുദ്ധാത്മാവ് ബാധിച്ചിരിക്കുന്നു. അ
ത്അവനെ ഊമനാക്കി. 18പിശാച് അവനെ
ആക്രമിക്കുകയും നിലത്തുരുട്ടിയിടുകയും ചെ
യ്യുന്നു. അവൻെറ വായിൽനിന്ന് പത വരിക
യും പല്ലുകടിക്കുകയും മരവിച്ചു പോവുകയും
ചെയ്യുന്നു. നിൻെറ ശിഷ്യന്മാരോട് അശുദ്ധാ
ത്മാവിനെ ഓടിക്കാൻ ഞാനാവശ്യപ്പെട്ടു.
പക്ഷെ അവർക്കതു കഴിഞ്ഞില്ല."
19യേശുപറഞ്ഞു,"നിങ്ങൾക്കുവിശ്വാസമില്ല.
എത്രനാൾ ഞാൻ നിങ്ങളോടുത്തുണ്ടാകണം?
ഞാനെത്രനാൾ നിങ്ങളോടൊത്തു ക്ഷമയോടെ
കഴിയും? കുട്ടിയെ കൊണ്ടുവരൂ."
20അവർ കുട്ടിയെ യേശുവിൻെറ അടുത്തു
കൊണ്ടുവന്നു. യേശുവിനെ കണ്ടപ്പോൾ അശു
ദ്ധാത്മാവ് കുട്ടിയെ ആക്രമിച്ചു. കുട്ടി താഴെ
വീണുരുണ്ടു. അവൻെറ വായിൽനിന്ന് നുരയും
പതയും വന്നു. 21യേശു കുട്ടിയുടെ പിതാവി
നോടു ചോദിച്ചു, "ഇവനിങ്ങനെയായിട്ട് എത്ര
കാലമായി?"
കുട്ടിയുടെ പിതാവു പറഞ്ഞു, "ചെറുപ്പം
മുതൽക്കുതന്നെ. 22അശുദ്ധാത്മാവ് ചിലപ്പോൾ
അവനെ തീയിലും വെള്ളത്തിലും തള്ളിയിട്ട്
കൊല്ലാൻ ശ്രമിച്ചിട്ടുണ്ട്. നിനക്കു കഴിയുമെ
ങ്കിൽ ഞങ്ങളുടെമേൽ ദയചൊരിഞ്ഞ് ഞങ്ങളെ
രക്ഷിക്കണേ."
23യേശു കുട്ടിയുടെ പിതാവിനോടു പറഞ്ഞു,
"നിനക്കു കഴിയുമെങ്കിലെന്നോ? വിശ്വസിക്കു
ന്നവന് എല്ലാം സാദ്ധ്യമാണ്." 24പിതാവ് വിളി
ച്ചു പറഞ്ഞു, "ഞാൻ വിശ്വസിക്കുന്നു. കൂടുതൽ
വിശ്വസിക്കാൻ എന്നെ സഹായിക്കൂ."
25സംഭവിക്കുന്നതെന്തെന്നു കാണാൻ ആളു
കൾ ഓടിക്കൂടി. യേശു അശുദ്ധാത്മാവിനോടു
സംസാരിച്ചു. യേശു പറഞ്ഞു, "ഈ കുട്ടിയെ
ഊമനും ബധിരനുമാക്കിയ അശുദ്ധാത്മാവേ,
ഞാൻ നിന്നോടു കല്പിക്കുന്നു, കുട്ടിയിൽനിന്ന്
പുറത്തുവരിക. ഇനി ഒരിക്കലും തിരിച്ചുവര
രുത്." 26അശുദ്ധാത്മാവു നിലവിളിച്ചു അതു
കുട്ടിയെ നിലത്തു തള്ളിയിട്ട് പുറത്തേക്കു
വന്നു. കുട്ടി മരിച്ചതുപോലെ കാണപ്പെട്ടു. വള
രെ ആളുകൾ പറഞ്ഞു, "അവൻ മരിച്ചു."
27യേശു അവനെ കൈക്കു പിടിച്ച് എഴുന്നേ
ല്പിച്ചു നിർത്തി.
28യേശു വീടിനുള്ളിലേക്കു പോയി. ശിഷ്യ
ന്മാർമാത്രമേ അവനോടൊപ്പമുണ്ടായിരുന്നുള്ളൂ.
അവർ ചോദിച്ചു,"ആ അശുദ്ധാത്മാവിനെ ഓടി
ക്കാൻ ഞങ്ങൾക്കു കഴിയാഞ്ഞതെന്താണ്?"
29യേശുപറഞ്ഞു, "അത്തരം അശുദ്ധാത്മാവിനെ
പ്രാർത്ഥന കൊണ്ടേ ഓടിക്കാനാവൂ.

## യേശു തൻെറ മരണത്തെപ്പറ്റി പറയുന്നു

(മത്താ. 17:22-23; ലൂക്കൊ. 9:43-45)

30അനന്തരം യേശുവും ശിഷ്യന്മാരും അവിടം
വിട്ടു ഗലീലയിലൂടെ സഞ്ചരിച്ചു. തങ്ങൾ എ
വിടെയാണെന്ന് ആരുമറിയരുതെന്ന് യേശു ആ
ഗ്രഹിച്ചു. 31തൻെറ ശിഷ്യന്മാരെ മാത്രം പഠിപ്പി
ക്കാൻ യേശു ആഗ്രഹിച്ചു. യേശു അവരോടു
പറഞ്ഞു, "മനുഷ്യപുത്രൻ അവനെ കൊല്ലുവാ
നുള്ളവർക്ക് ഏല്പിക്കപ്പെടും. അവർ അവനെ
കൊല്ലും. മൂന്നുദിവസം കഴിഞ്ഞ് അവൻ മരണ
ത്തിൽനിന്നും ഉയിർത്തെഴുന്നേൽക്കും." 32പക്ഷേ
യേശു എന്താണു പറഞ്ഞതെന്ന് അവർക്കു മന
സ്സിലായില്ല. അതു ചോദിച്ചറിയാൻ അവർക്കു
ഭയവുമായിരുന്നു.

## ആരാണു വലിയവനെന്ന് യേശു

(മത്താ. 18:1-5; ലൂക്കൊ. 9:46-48)

33യേശുവും ശിഷ്യന്മാരും കഫർന്നഹൂമിലേ
ക്കുപോയി. അവർ ഒരു വീട്ടിലേക്കുകയറി. യേ
ശു ശിഷ്യന്മാരോടു ചോദിച്ചു,"വഴിക്കുവെച്ച്
നിങ്ങൾ എന്തോ തർക്കിക്കുന്നതു കേട്ടല്ലോ. എ
ന്തിനെപ്പറ്റിയായിരുന്നു അത്?" 34എന്നാലവർ
മറുപടിയായി ഒന്നും പറഞ്ഞില്ല. എന്തെന്നാൽ
അവരിൽ ആരാണേറ്റവും വലിയവനെന്നതാ
യിരുന്നു അവരുടെ തർക്കവിഷയം.
35യേശു നിലത്തിരുന്ന് പന്ത്രണ്ടു അപ്പൊസ്ത
ലന്മാരെയും വിളിച്ചു. യേശു പറഞ്ഞു, "ഏറ്റ
വും വലിയവനാകാൻ ആഗ്രഹിക്കുന്നവൻ മറ്റെ
ല്ലാവരെയും തന്നെക്കാൾ വലിയവരായി കാണ
ണം. അവൻ മറ്റെല്ലാവരുടെയും സേവകനുമാ
യിരിക്കണം."
36അപ്പോൾ യേശു ഒരു കൊച്ചുകുഞ്ഞിനെ
എടുത്ത് അവരുടെമദ്ധ്യത്തിൽ നിർത്തി. പിന്നീ
ട് ശിശുവിനെ കയ്യിലെടുത്ത് ഇങ്ങനെ പറ
ഞ്ഞു, 37"ഇത്തരം കുഞ്ഞുങ്ങളെ എൻെറ നാമ
ത്തിൽ സ്വീകരിക്കുന്നവൻ എനിക്കു സ്വീകാര്യ
നാണ്. എന്നെ അംഗീകരിക്കുന്നവൻ എന്നെ
അയച്ചവനെ(ദൈവം)യും അംഗീകരിക്കുന്നു."

## നമ്മെ എതിർക്കാത്തവൻ നമ്മുടേത്

(ലൂക്കൊ. 9:49-50)

38യോഹന്നാൻ പറഞ്ഞു, "ഗുരോ, നിൻെറ
നാമത്തിൽ ഭൂതങ്ങളെ ഒഴിപ്പിക്കുന്ന ഒരുവനെ
ഞങ്ങൾ കണ്ടു. അവൻ ഞങ്ങളിലൊരുവൻ
അല്ലായിരുന്നു. അതിനാൽ ഞങ്ങളവനെ തട
യാൻ ശ്രമിച്ചു."
39യേശു പറഞ്ഞു, "അവനെ തടയരുത്.
എൻെറ നാമത്തിൽ ഒരത്ഭുതം ചെയ്യുന്നവന്
അതിനുശേഷം പെട്ടെന്ന് എന്നെപ്പറ്റി ദുഷിച്ചു
പറയാനാവില്ല. 40നമുക്കെതിരല്ലാത്തവൻ നമ്മു
ടെയാളാണ്. 41ഞാൻ നിങ്ങളോടു സത്യം പറ

യട്ടെ. നിങ്ങൾ ക്രിസ്തുവിന്റെ ആളാകയാൽ
ആരെങ്കിലും നിങ്ങൾക്ക് ഒരു കോപ്പവെള്ളം
തന്നു സഹായിച്ചാൽ അയാൾക്കു തക്കപ്രതി
ഫലം ലഭിക്കും.

## പാപത്തിനെതിരെ യേശു താക്കീത് നൽകുന്നു

(മത്താ. 18:6-9; ലൂക്കൊ. 17:1-2)

42“എന്നിൽ വിശ്വസിക്കുന്ന കൊച്ചുകുട്ടിയെ
പ്പോലും പാപത്തിലേക്കു വീഴാൻ കാരണമാക്കു
ന്നവനു കഷ്ടം. അവനെ കഴുത്തിൽ തിരികല്ലു
കെട്ടി കടലിൽതാഴ്ത്തുന്നതാണു ഭേദം. 43നിങ്ങ
ളുടെ കൈ നിങ്ങളെക്കൊണ്ടു പാപം ചെയ്യി
ച്ചാൽ അതു മുറിച്ചുകളയുക. ശരീരത്തിലെ
അവയവം നഷ്ടപ്പെട്ടാലും സ്വർഗ്ഗത്തിൽ ജീവി
ക്കുന്നത് നന്ന്. രണ്ടു കൈകളോടെ നരകത്തിൽ
പോകുന്നതിലും നല്ലത് ഇതാണ്. ആ നരക
ത്തിൽ അണയാത്ത തീയുണ്ട്. 44*-45നിങ്ങളുടെ
കാല് പാപം ചെയ്യുന്നുവെങ്കിൽ അതു വെട്ടിക്ക
ളയുക. രണ്ടു കാലുകളോടും കൂടി നരകത്തിൽ
പോകുന്നതിലും ഭേദം ശരീരത്തിന്റെ ഒരു ഭാഗ
മില്ലാതെ യഥാർത്ഥ ജീവിതത്തിൽ പ്രവേശിക്കു
ന്നതാണ്.46*-47പാപത്തിൽ വീഴാൻ കണ്ണു കാര
ണമായാൽ അതു ചൂഴ്ന്നെടുക്കുക, ദൈവരാ
ജ്യത്തിൽ ഒറ്റക്കണ്ണനായി പ്രവേശിക്കുന്നതാണ്
രണ്ടു കണ്ണുകളോടെയും നരകത്തിൽ പോകുന്ന
തിലും ഭേദം. 48നരകത്തിൽ ആളുകളെ തിന്നുന്ന
പുഴു ചാകുന്നില്ല. അവിടെ തീയൊരിക്കലും
അണയുന്നുമില്ല. 49എല്ലാവരും തീയാൽ ശിക്ഷി
ക്കപ്പെടും.50ഉപ്പ് നല്ലതാണ്. പക്ഷേ അതിന്റെ
ഉപ്പുരസം നഷ്ടപ്പെട്ടാൽ നിങ്ങൾക്കതിന്റെ
ഉപ്പു രസം മടക്കിക്കൊടുക്കാനാവില്ല. അതി
നാൽ നന്മയോടെ ജീവിക്കുക. പരസ്പരം സമാ
ധാനം പുലർത്തുക.”

## വിവാഹമോചനത്തെപ്പറ്റി യേശു പഠിപ്പിക്കുന്നു

(മത്താ. 19:1-12)

10 യേശു അവിടം വിട്ട് യെഹൂദ്യയിലേക്കും
യോർദ്ദാന്റെ മറുകരയിലേക്കും പോയി.
പിന്നെയും പലരും അവന്റെ അടുത്തേക്കു
വന്നു. അവരെ പതിവുപോലെ അവൻ പഠിപ്പി
ച്ചു.
2ഏതാനും പരീശന്മാർ യേശുവിനടുത്തേക്കു
വന്നു. യേശുവിനെക്കൊണ്ട് തെറ്റായ എന്തെങ്കി
ലും പറയിക്കാനവർ ശ്രമിച്ചു. അവർ യേശുവി
നോടു ചോദിച്ചു, “ഒരുവൻ തന്റെ ഭാര്യയുമാ
യി വിവാഹമോചനം നടത്തുന്നതു ശരിയാ
ണോ?” 3യേശു ചോദിച്ചു, “മോശെ എന്താണു
നിങ്ങളോടു കല്പിച്ചിരിക്കുന്നത്?” 4പരീശന്മാർ
പറഞ്ഞു, “ഒരു വിവാഹമോചനപത്രം എഴുതി
ഭാര്യയെ ഉപേക്ഷിക്കാൻ മോശെ ഒരു ഭർത്താ
വിനെ അനുവദിച്ചു.”
5യേശു പറഞ്ഞു, “നിങ്ങൾക്കു കരിങ്കല്ലു പോ
ലത്തെ ഹൃദയമുള്ളതുകൊണ്ടാണ് മോശെ ആ
കല്പന എഴുതിയത്. 6പക്ഷെ ദൈവം ലോകം
സൃ ഷ്ടിച്ചപ്പോൾ അവരെ ആണും പെണ്ണുമായി
സൃഷ്ടിച്ചു. 7അതിനാലാണ് ഒരുവൻ അപ്പനമ്മ
മാരെ വെടിഞ്ഞ് ഭാര്യയോടു ചേരുന്നത്. 8അവർ
ഇരുവരും ഒന്നാകുകയും വേണം. അതിനാൽ
ആരും രണ്ടല്ല, ഒന്നാണ്. 9ദൈവം അവരെ ഒന്നാ
ക്കി. അതുകൊണ്ട് മനുഷ്യൻ അവരെ വേർപെ
ടുത്തരുത്.”
10അല്പസമയം കഴിഞ്ഞ് യേശുവും ശിഷ്യന്മാ
രും വീട്ടിലുണ്ടായിരുന്നു. ശിഷ്യന്മാർ വിവാഹ
മോചനത്തെപ്പറ്റി യേശുവിനോടു വീണ്ടും
ചോദിച്ചു. 11യേശു പറഞ്ഞു, “സ്വന്തം ഭാര്യയെ
ഉപേക്ഷിച്ച് മറ്റൊരുവളെ വിവാഹം ചെയ്യുന്ന
വൻ ഭാര്യയ്ക്കെതിരായി പാപം ചെയ്യുന്നു.
അവൻ വ്യഭിചാരത്തെ സംബന്ധിച്ച പാപം
ചെയ്യുന്നു. 12ഭർത്താവിനെ ഉപേക്ഷിച്ച് മറ്റൊരു
വനെ വിവാഹം കഴിക്കുന്ന ഭാര്യയും വ്യഭിചാ
രിണിയാണ്.”

## യേശു ശിശുക്കളെ സ്വീകരിക്കുന്നു

(മത്താ. 19:13-15; ലൂക്കൊ. 18:15-17)

13യേശുവിന്റെ സ്പർശനം ഏറ്റുവാങ്ങുന്ന
തിന് ആളുകൾ അവരുടെ കുഞ്ഞുങ്ങളെ കൊ
ണ്ടുവന്നു. എന്നാൽ ശിഷ്യന്മാർ അവരെ ശകാരി
ച്ചു. 14യേശു അതെല്ലാം കാണുന്നുണ്ടായിരുന്നു.
കുട്ടികളെ കൊണ്ടുവരുന്നത് ശിഷ്യന്മാർ വില
ക്കുന്നത് അവനിഷ്ടമില്ലായിരുന്നു. യേശു അവ
രോടു പറഞ്ഞു, “കുട്ടികൾ എന്റെ അടുത്തേ
ക്കു വരട്ടെ. അവരെ തടയരുത്, എന്തെന്നാൽ
ദൈവരാജ്യം കുട്ടികളെപ്പോലെയുള്ളവർക്കാ
ണ്. 15ഞാൻ നിങ്ങളോടുസത്യം പറയുന്നു. ഒരു
കുഞ്ഞ് സാധനങ്ങൾ സ്വീകരിക്കുന്നതു പോ
ലെ നിങ്ങൾ ദൈവരാജ്യത്തെ സ്വീകരിക്കുക,
അല്ലെങ്കിൽ നിങ്ങൾക്കൊരിക്കലും അതിലേക്കു
പ്രവേശനമുണ്ടാകയില്ല.” 16പിന്നീട് യേശു
കുഞ്ഞുങ്ങളെ കൈയിലെടുത്തു. അവൻ അവ
രുടെമേൽ കൈവച്ച് അവരെ അനുഗ്രഹിച്ചു.

## യേശുവിനെ പിന്തുടരാൻ ഒരു ധനികൻ വിസമ്മതിക്കുന്നു

(മത്താ. 19:16-30; ലൂക്കൊ. 18:18-30)

17യേശു പോകാനൊരുങ്ങവേ ഒരാൾ ഓടി
വന്ന് യേശുവിനു മുമ്പിൽമുട്ടുകുത്തി. അയാൾ
ചോദിച്ചു,“നല്ലവനായഗുരോ, നിത്യജീവൻകി
ട്ടാൻ ഞാനെന്തു ചെയ്യണം?” 18യേശു പറഞ്ഞു,
“നീയെന്താണ് എന്നെ നല്ലവനെന്നു വിളിച്ചത്?
ആരും നല്ലവനല്ല. ദൈവം മാത്രമേ നല്ലവനായു
ള്ളൂ. 19പക്ഷേ നിന്റെ ചോദ്യത്തിനു ഞാനുത്ത
രം തരാം. ‘കൊല്ലരുത്, വ്യഭിചരിക്കരുത്, മോഷ്ടി
ക്കരുത്, കള്ളംപറയരുത്, വഞ്ചിക്കരുത്, കള്ളസാ
ക്ഷിപറയരുത്, അന്യരുടെമുതൽ ചതിവായി എ
ടുക്കരുത്, അപ്പനമ്മമാരെ ബഹുമാനിക്കുക... എ
ന്നീ കല്പനകൾ നിനക്കറിയില്ലേ? *”
20അയാൾ പറഞ്ഞു, “ഗുരോ, ചെറുപ്പം മുതൽ
ക്കുതന്നെ ഞാൻ ഈ കല്പനകൾ അനുസരിക്കു
ന്നുണ്ട്.”
21യേശു അയാളെ നോക്കി, അവന് അയാളോ
ടു സ്നേഹം തോന്നി. യേശു പറഞ്ഞു,“നീ
ഒരു കാര്യംകൂടി ചെയ്യേണ്ടതുണ്ട്. പോയി നിന
ക്കുള്ളതെല്ലാം വിൽക്കുക. കിട്ടുന്ന പണം പാവ
പ്പെട്ടവർക്കു ദാനംചെയ്യുക. സ്വർഗ്ഗത്തിൽ നിന
ക്കായി ഒരു നിധി ഒരുക്കും. എന്നിട്ട് എന്നോടൊ
പ്പം വരിക.”
22യേശുവിന്റെ ഈ വാക്കുകൾകേട്ട് ദു:
ഖിതനായി അയാൾ പോയി. അയാൾ വലിയ

---

**വാക്യം 44** മർക്കോസിന്റെ ചില ഗ്രീക്കു പതിപ്പുകളിൽ 48ാംവാക്യത്തിലെപ്പോലെ 44ാം വാക്യത്തിലും ചേർത്തിട്ടുണ്ട്.

**വാക്യം 46** മർക്കോസിന്റെ ചില ഗ്രീക്കു പതിപ്പുകളിൽ 48ാം വാക്യത്തിലെപ്പോലെ 46ാം വാക്യത്തിലും ചേർത്തിട്ടുണ്ട്.

**‘കൊല്ലരുത് ... നിനക്കറിയില്ലേ?’** ഉദ്ധരണി പുറ. 20:12-16; ആവ. 5:16-20.

ധനികനും സമ്പത്തു സൂക്ഷിക്കാനാഗ്രഹിക്കു
ന്നവനും ആകയാലാണ് ദു:ഖിച്ചത്.
23യേശു ശിഷ്യന്മാരെ നോക്കി പറഞ്ഞു, “ധ
നികർക്കു ദൈവരാജ്യത്തിലേക്കു പ്രവേശിക്കു
ക വിഷമമായിരിക്കും!” 24അതു കേട്ട് ശിഷ്യന്മാർ
അത്ഭുതപ്പെട്ടു. പക്ഷെ യേശു പിന്നെയും പറ
ഞ്ഞു, “എൻെറ മക്കളേ, ദൈവരാജ്യത്തിലേക്കു
ള്ള പ്രവേശനം ദുഷ്കരമാണ്. 25ധനികനു ദൈ
വരാജ്യത്തിൽ പ്രവേശിക്കുക എന്നത് വളരെ
ക്ലേശകരമാണ്. ഒരു ഒട്ടകത്തിന് സൂചിക്കുഴയി
ലൂടെ കടക്കുക അതിലും എളുപ്പമായിരിക്കും!”
26ശിഷ്യന്മാർ അത്ഭുതത്തോടെപരസ്പരം ചോ
ദിച്ചു,“എങ്കിൽ പിന്നെ ആരുരക്ഷിക്കപ്പെടും?”
27യേശു ശിഷ്യന്മാരെ നോക്കി പറഞ്ഞു, “മനു
ഷ്യർക്കു അസാദ്ധ്യമാണ്. എന്നാൽ ദൈവത്തി
നത് സാദ്ധ്യമാണ്. ദൈവത്തിന് എല്ലാം സാദ്ധ്യ
മാണ്.”
28പത്രൊസ് യേശുവിനോടു പറഞ്ഞു,“നി
ന്നെപിന്തുടരാൻ ഞങ്ങൾഎല്ലാം ഉപേക്ഷിച്ചു.
”29യേശു പറഞ്ഞു, “ഞാൻ നിങ്ങളോടു സത്യം
പറയാം. എനിക്കും സുവിശേഷത്തിനും വേണ്ടി
സ്വന്തം വീടും സഹോദരീസഹോദരന്മാരെയും
അപ്പനമ്മമാരെയും കുട്ടികളെയുംവയലുമെല്ലാം
ഉപേക്ഷിച്ചവർക്ക് 30അവരുപേക്ഷിച്ചതിലുമധി
കം ലഭിക്കും. ഈ ലോകത്ത് അനേകം വീടുകളും
സഹോദരീസഹോദരന്മാരും അപ്പനമ്മമാരും കു
ട്ടികളും വയലുകളുമെല്ലാം ലഭിക്കും. അതോടൊ
പ്പം പീഡനങ്ങളുമുണ്ടാവുമെന്നു മാത്രം. പക്ഷേ
വരാനിരിക്കുന്ന ലോകത്തിലവന് ചില പ്രതി
ഫലങ്ങൾ ലഭിക്കും. അതു നിത്യജീവനായിരി
ക്കും. 31ഉയർന്ന സ്ഥാനത്തുള്ളവൻ താഴത്തായെ
ന്നുവരാം. താഴെയുള്ളവന് ഉന്നതസ്ഥാനവും കി
ട്ടും.”

### തൻെറ മരണത്തെപ്പറ്റി യേശു വീണ്ടും പറയുന്നു

(മത്താ. 20:17-19; ലൂക്കൊ. 18:31-34)

32യേശുവും കൂട്ടരും യെരൂശലേമിലേക്കു പോ
കുകയായിരുന്നു. യേശുവായിരുന്നു സംഘനാ
യകൻ. യേശുവിൻെറ ശിഷ്യന്മാർ അത്ഭുതപ്പെ
ട്ടു. അവനു പിന്നാലെ വന്ന മറ്റുള്ളവർ ഭയന്നു.
യേശു പന്ത്രണ്ട് അപ്പൊസ്തലന്മാരെയും വിളി
ച്ച് അവരോടുമാത്രം സംസാരിച്ചു. യെരൂശലേ
മിൽ അവനെന്തു സംഭവിക്കുമെന്ന് അവൻ അവ
രോടു പറഞ്ഞു.33യേശു പറഞ്ഞു, “നമ്മൾ യെ
രൂശലേമിലേക്കു പോകുകയാണ്. മനുഷ്യപുത്ര
ൻ മഹാപുരോഹിതന്മാർക്കും ശാസ്ത്രിമാർക്കു
മായി ഏല്പിക്കപ്പെടും. മനുഷ്യപുത്രനെ വധിക്ക
ണമെന്ന്മഹാപുരോഹിതരും ശാസ്ത്രിമാരും പ
റയും. അവർമനുഷ്യപുത്രനെ ജാതികൾക്കു ന
ൽകും.34അവർ അവനെ പരിഹസിക്കുകയും അ
വൻെറമേൽ തുപ്പുകയും ചെയ്യും. അവർ അവ
നെ ചാട്ടകൊണ്ട് അടിക്കുകയും വധിക്കുകയും
ചെയ്യും. പക്ഷെതൻെറ മരണത്തിനുശേഷം മൂ
ന്നാം ദിവസം അവൻ ഉയിർത്തെഴുന്നേൽക്കും.”

### യാക്കോബും യോഹന്നാനും ഒരു ആനുകൂല്യം ചോദിക്കുന്നു

(മത്താ. 20:20-28)

35അപ്പോൾ സെബെദിയുടെ പുത്രന്മാരായ
യാക്കോബും യോഹന്നാനും യേശുവിനെ സമീ
പിച്ചു. അവർ പറഞ്ഞു,“ഗുരോ, ഞങ്ങൾക്കായി
ചിലതുചെയ്തു തരാൻ അപേക്ഷിക്കട്ടെ.” 36യേ
ശു ചോദിച്ചു, “എന്താണു നിങ്ങൾക്കായി ഞാൻ
ചെയ്യേണ്ടത്?” 37സെബെദി പുത്രന്മാർ പറ
ഞ്ഞു, “നീ നിൻെറ രാജ്യത്ത് മഹത്വത്തോടെ
ഇരിക്കും.അപ്പോൾ ഞങ്ങളിൽ ഒരാളെ നിൻെറ
വലത്തും മറ്റൊരാളെ ഇടത്തും ഇരിക്കാൻ അനു
വദിച്ചാലും.” 38യേശു പറഞ്ഞു, “നിങ്ങൾ ആവ
ശ്യപ്പെട്ടതെന്താണെന്നു നിങ്ങൾ തന്നെ അറിയു
ന്നില്ല. ഞാൻ സ്വീകരിക്കുന്ന കഷ്ടത നിങ്ങൾ
ക്കും സ്വീകരിക്കാമോ? * ഞാൻ സ്വീകരിക്കേണ്ട
സ്നാനവും നിങ്ങൾക്കുസ്വീകരിക്കാമോ?” 39അ
വർ പറഞ്ഞു, “ഞങ്ങൾക്കു കഴിയും!”
യേശു അവരോടു പറഞ്ഞു, “നിങ്ങൾ ഞാൻ
സഹിക്കുന്നതെന്തും സഹിക്കും, ഞാൻ സ്വീകരി
ക്കേണ്ട സ്നാനം നിങ്ങൾ സ്വീകരിക്കും. 40പ
ക്ഷെ എൻെറ ഇടത്തും വലത്തും ഇരിക്കുന്നവരെ
തിരഞ്ഞെടുക്കാൻ എനിക്കാവില്ല. അതു ചിലർ
ക്കു ലഭിക്കും. ആ സ്ഥാനങ്ങൾ അവർക്കുവേണ്ടി
ഒരുക്കപ്പെട്ടതാണ്.”
41മറ്റു പത്തു ശിഷ്യന്മാരും ഇതു കേട്ടു. അവർ
ക്കു യാക്കോബിനോടും യോഹന്നാനോടും അമ
ർഷം തോന്നി. 42എല്ലാ ശിഷ്യന്മാരെയും യേശു
വിളിച്ചുകൂട്ടി. അവൻപറഞ്ഞു,“ജാതികൾക്ക് അ
വർ ഭരണാധികാരികളെന്ന് അംഗീകരിക്കുന്ന
ചിലയാളുകളുണ്ട്. അവർ തങ്ങളുടെ അധികാ
രംജനങ്ങളുടെമേൽ കാണിക്കും. അവരുടെ പ്ര
ധാനനേതാക്കൾ തങ്ങളുടെ അധികാരം ജനങ്ങ
ളുടെമേൽ ഉപയോഗിക്കാൻ ഇഷ്ടപ്പെടുന്നു.
43എന്നാൽ നിങ്ങളുടെയിടയിൽ ഇതുണ്ടാകരുത്.
നിങ്ങളിൽ ആർക്കെങ്കിലും വലിയവനാകണ
മെന്നുണ്ടെങ്കിൽ അവൻ നിങ്ങളുടെ ദാസനാക
ണം. 44നിങ്ങളിൽ ആർക്കെങ്കിലും ഒന്നാമനാകാ
ൻ ആഗ്രഹമുണ്ടെങ്കിൽ അവൻ എല്ലാവരുടെയും
അടിമയാകണം. 45അതുപോലെ മനുഷ്യപുത്രൻ
വന്നത് മറ്റുള്ളവരാൽ സേവിക്കപ്പെടാനല്ല. പ
ക്ഷെ മനുഷ്യപുത്രൻ വന്നത് മറ്റുള്ളവരെ
സേവിക്കാനാണ്. അനേകംപേരെ രക്ഷിക്കാ
നായി സ്വ ന്തം ജീവിതം നൽകാനാണ്.”

### യേശു ഒരന്ധനെ സുഖപ്പെടുത്തുന്നു

(മത്താ. 20:29-34; ലൂക്കൊ. 18:35-43)

46അനന്തരം അവർ യെരീഹോപട്ടണ
ത്തിലേക്കു വന്നു. യേശുവും ശിഷ്യന്മാരും മറ്റനേ
കം പേരോടൊപ്പം അവിടം വിട്ടുപോവുകയാ
യിരുന്നു. ബർത്തിമായി (തിമായിയുടെ പുത്ര
ൻ) എന്നുപേരായ ഒരു അന്ധൻ വഴിയരികിൽ
ഇരിക്കുകയായിരുന്നു. അയാൾ ഒരു യാചകനാ
യിരുന്നു. 47നസറെത്തിൽനിന്ന് യേശു വരുന്നെ
ന്ന് വഴിയാത്രക്കാർപറഞ്ഞ് അയാൾ കേട്ടു.
അവൻ വിളിച്ചുകൂവാൻ തുടങ്ങി,“യേശുവേ, ദാ
വീദിൻെറ പുത്രാ ദയവായി എന്നോടു കരുണ
കാട്ടൂ.”
48അനേകം പേർ അന്ധനെ ശാസിച്ചു. അവർ
അവനോടു സംസാരിക്കരുതെന്നു പറഞ്ഞു. പ
ക്ഷെ അയാൾകൂടുതൽ കൂടുതൽ വിളിച്ചു കൂവി.
“ദാവീദിൻെറ പുത്രാ, ദയവായി എന്നോടു
കരുണകാട്ടൂ.” 49യേശു യാത്രനിർത്തി പറഞ്ഞു,
“അയാളോടു ഇവിടെവരാൻ പറയൂ.” അതി
നാൽ അവർ അന്ധനെ വിളിച്ചു. അവർ പറ
ഞ്ഞു, “സന്തോഷമായിരിക്കൂ, എഴുന്നേൽക്കൂ,
യേശു നിന്നെ വിളിക്കുന്നു.” 50അന്ധൻ ചാടി
യെഴുന്നേറ്റു. അയാൾ തൻെറ മേൽവസ്ത്രം
അവിടെയിട്ട് യേശുവിൻെറ അടുത്തേക്കു
പോയി.

---

**ഞാൻ സ്വീകരിക്കുന്ന കഷ്ടത സ്വീകരിക്കുക** “ഞാൻ കുടിക്കുന്ന പാനപാത്രത്തിൽനിന്നും കുടിക്കണം” എന്നർത്ഥം.

51യേശു അയോളോടു ചോദിച്ചു, "ഞാൻ
നിനക്കായി എന്താണു ചെയ്യേണ്ടത്?"
അന്ധൻ പറഞ്ഞു, "ഗുരോ, എനിക്കു കാഴ്ച
പ്രാപിക്കണം." 52യേശു പറഞ്ഞു, "പോകൂ, നി
ന്റെ വിശ്വാസം നിന്നെ സുഖപ്പെടുത്തിയിരി
ക്കുന്നു." അന്ധനു കാഴ്ച തിരിച്ചു കിട്ടി. അവൻ
യേശുവിന്റെ മാർഗ്ഗം പിന്തുടർന്നു.

### യേശു യെരൂശലേമിൽ ഒരു രാജാവിനെപ്പോലെ പ്രവേശിക്കുന്നു

(മത്താ. 21:1-11; ലൂക്കൊ. 19:28-40; യോഹ. 12:12-19)

11 യേശുവും ശിഷ്യന്മാരും യെരൂശലേമിലേ
യ്ക്കടുത്തു. അവർ ഒലീവുമലകൾക്കടു
ത്തുള്ള ബേത്ത്ഫാഗ ബെഥാന്യ ഗ്രാമങ്ങളെ
സമീപിച്ചു. യേശു രണ്ടു ശിഷ്യന്മാരെ അവിടെ
ചിലതു ചെയ്യാനയച്ചു. 2യേശു അവരോടു പറ
ഞ്ഞു,"ആകാണുന്ന ഗ്രാമത്തിലേക്കു പോകൂ. നി
ങ്ങൾ അവിടെ പ്രവേശിക്കുമ്പോൾ നിങ്ങൾക്കു
എതിർവശത്തു കെട്ടിയിടപ്പെട്ട ഒരു കഴുതക്കു
ട്ടിയെകാണാം. ഇതുവരെ ആരും അതിന്റെ പു
റത്ത് സഞ്ചരിച്ചിട്ടില്ല. അതിനെ കെട്ടഴിച്ച് ഇ
ങ്ങോട്ടു കൊണ്ടുവരിക. 3ആരെങ്കിലും ഇതിനെ
എന്തിനു കൊണ്ടുപോകുന്നു എന്നു ചോദി
ച്ചാൽ അയാളോടുപറയുക 'ഗുരുവിന് ഈ കഴു
തയെ ആവശ്യമുണ്ട്. താമസിയാതെ അവനി
തിനെ തിരികെ തരും.'"
4ശിഷ്യന്മാർ ഗ്രാമത്തിലേക്കു പോയി. അവി
ടെ ഒരുവീടിനു മുമ്പിലായി വഴിയിൽ ഒരു ക
ഴുതക്കുട്ടിയെ കെട്ടിയിരിക്കുന്നതവർ കണ്ടു. ശി
ഷ്യന്മാർ കഴുതയെ അഴിച്ചു. 5അവിടെ നിൽക്കു
ന്ന ചിലർ ഇതു കണ്ടു. അവർചോദിച്ചു, "എ
ന്താണു നിങ്ങൾചെയ്യുന്നത്? എന്തിനാണു നി
ങ്ങളീ കഴുതയെഅഴിക്കുന്നത്?"6യേശു പഠിപ്പി
ച്ചഉത്തരം ശിഷ്യന്മാർ നൽകി. അവർ കഴുത
യെ കൊണ്ടുപോകാൻ ശിഷ്യന്മാരെ അനുവദി
ച്ചു.7ശിഷ്യന്മാർ കഴുതയെ യേശുവിന്റെ അടു
ത്തുകൊണ്ടുവന്നു. ശിഷ്യന്മാർ തങ്ങളുടെമേൽ
വസ്ത്രങ്ങൾ കഴുതയുടെ പുറത്തുവിരിച്ചു. യേ
ശു കഴുതപ്പുറത്തു കയറിഇരുന്നു.8അനേകം പേ
ർതങ്ങളുടെ മേൽവസ്ത്രങ്ങൾ യേശുവിന്റെ
വഴിയിൽ വിരിച്ചു. ചിലർ വയലുകളിൽനിന്ന്
മരച്ചില്ലകൾ വെട്ടി പാതയിൽ വിരിച്ചു. 9ചിലർ
യേശുവിനു മുമ്പെ നടക്കുകയായിരുന്നു. വേറെ
ചിലർ യേശുവിനു പിന്നാലെയും നടക്കുകയാ
യിരുന്നു. എല്ലാവരും വിളിച്ചു പറഞ്ഞു,
"അവനെ വാഴ്ത്തുവിൻ, 'കർത്താവിന്റെ
നാമത്തിൽ വരുന്ന അവനെ ദൈവം അനുഗ്ര
ഹിക്കട്ടെ!' *സങ്കീർത്തനങ്ങൾ 118:25,26*

10നമ്മുടെ പിതാവായ ദാവീദിന്റെ രാജ്യ
ത്തെ ദൈവം അനുഗ്രഹിക്കട്ടെ. ആ രാജ്യം വര
വായി, സ്വർഗ്ഗസ്ഥനായ ദൈവത്തെ വാഴ്ത്തു
വിൻ."
11യേശു യെരൂശലേമിലേക്കു പ്രവേശിച്ച് ദൈ
വാലയത്തിലേക്കു പോയി. അവൻ ദൈവാല
യത്തിലുള്ളതെല്ലാം നോക്കി. പക്ഷെ അപ്പോൾ
തന്നെ നേരം വൈകിയിരുന്നു. യേശു പന്ത്രണ്ടു
അപ്പൊസ്തലന്മാരോടുമൊപ്പം ബെഥാന്യയി
ലേക്കു പോയി.

### അത്തിമരം നശിക്കുമെന്നു യേശു പറയുന്നു

(മത്താ. 21:18-19)

12അടുത്ത ദിവസം യേശുവും ശിഷ്യന്മാരും
ബേഥാന്യ വിട്ടുപോകുകയായിരുന്നു. അവനു
വിശക്കുന്നുണ്ടായിരുന്നു. 13യേശു ദൂരത്തുനിന്നു
ഇലകൾനിറഞ്ഞ ഒരു അത്തിമരം കണ്ടു. യേശു
അതിനടുത്തെത്തി അത്തിപ്പഴം ഉണ്ടോ എന്നു
പരിശോധിച്ചു. എന്നാൽ ഇലഅല്ലാതെ ഒരു
പഴംപോലും അതിലുണ്ടായിരുന്നില്ല. അത്തിപ്പ
ഴമുണ്ടാകുന്ന കാലമായിരുന്നില്ല അത്. 14അതി
നാൽ യേശു മരത്തോടു പറഞ്ഞു "ആരും ഒരു
കാലത്തും നിന്റെ പഴം കഴിയ്ക്കുകയില്ല."
അവന്റെ ശിഷ്യന്മാർ അതു കേട്ടു.

### യേശു ദൈവാലയത്തിലേക്കു പോകുന്നു

(മത്താ. 21:12-17; ലൂക്കൊ. 19:45-48; യോഹ. 2:13-22)

15യേശു യെരൂശലേമിലേക്കു പോയി. അവൻ
ദൈവാലയത്തിലേക്കു പ്രവേശിച്ചു. അവിടെ
ക്രയവിക്രയങ്ങൾ നടത്തിയിരുന്നവരെ അവൻ
പുറത്താക്കി തുടങ്ങി. നാണയം കൈമാറുന്ന
വരുടെ മേശകൾ അവൻ മറിച്ചിട്ടു. പ്രാവുകളെ
വിൽക്കുന്നവരുടെ ഇരിപ്പിടങ്ങളും അവൻ മറി
ച്ചിട്ടു. 16ദൈവാലയത്തിലൂടെ എന്തെങ്കിലും
കൊണ്ടുപോകാൻ അവൻ ആരെയും അനുവദി
ച്ചില്ല. 17അനന്തരം അവൻ അവരെ പഠിപ്പിച്ചു.
യേശു പറഞ്ഞു,"'എന്റെ ഭവനം എല്ലാ രാജ്യ
ക്കാർക്കും പ്രാർത്ഥനാലയം എന്നു വിളിക്കപ്പെ
ടും' എന്ന് തിരുവെഴുത്തുകളിലുണ്ട്. എന്നാൽ
നിങ്ങൾ ദൈവത്തിന്റെ ഭവനം കള്ളന്മാരുടെ
ഒളിത്താവളമാക്കുന്നു."
18മഹാപുരോഹിതന്മാരും ശാസ്ത്രിമാരും ഇതു
കേട്ടു. അവർ യേശുവിനെ കൊല്ലാൻ ഒരു
വഴി ആലോചിച്ചു. അവർ യേശുവിനെ ഭയ
പ്പെട്ടിരുന്നു. എന്തെന്നാൽ അവന്റെ ഉപദേശം
എല്ലാവരെയും അത്ഭുതപ്പെടുത്തിയിരുന്നു.
19ആ രാത്രിയിൽ യേശുവും ശിഷ്യന്മാരും ആ
നഗരം വിട്ടുപോയി.

### യേശു വിശ്വാസത്തിന്റെ ശക്തി തെളിയിക്കുന്നു

(മത്താ. 21:20-22)

20അടുത്ത പുലർച്ചെ യേശു ശിഷ്യന്മാരോ
ടൊത്തു നടക്കുകയായിരുന്നു. യേശു ശപിച്ച
അത്തിമരം വേരുമുതൽ തലപ്പുവരെ ഉണങ്ങി
നിൽക്കുന്നത് അവർ കണ്ടു. 21പത്രൊസ് ഓർത്തു
പറഞ്ഞു,"ഗുരോ, നോക്കൂ! ഇന്നലെ നീ ആ
അത്തിമരത്തെ ശപിച്ചു. ഇന്നത് ഉണങ്ങിയിരി
ക്കുന്നു."
22യേശു പറഞ്ഞു,"ദൈവത്തിൽ വിശ്വസിക്കു
വിൻ. 23ഞാൻ നിങ്ങളോടു സത്യം പറയട്ടെ.
നിങ്ങളിലാരെങ്കിലും ഈ മലയോട്, 'പോയി
കടലിൽ പതിക്ക്' എന്നു പറഞ്ഞാൽ, മനസ്സിൽ
സംശയമില്ലാതെ നിങ്ങൾ പറയുന്നത് നടക്കു
മെന്ന് വിശ്വസിക്കുന്നുവെങ്കിൽ, ദൈവം നിങ്ങ
ൾക്കായി അതു ചെയ്തു തരും."
24അതിനാൽ ഞാൻ നിങ്ങളോടു പറയുന്നു.
"പ്രാർത്ഥനയിൽ നിങ്ങൾക്കുവേണ്ടതു ചോദി
ക്കുക. അവയെല്ലാം നിങ്ങൾക്കു ലഭിച്ചുകഴി
ഞ്ഞു എന്നു നിങ്ങൾ വിശ്വസിച്ചാൽ അതു
നിങ്ങൾക്കു ലഭിക്കും. 25പ്രാർത്ഥിക്കുമ്പോൾ, നി
ങ്ങൾക്കാരോടെങ്കിലും വല്ലവിരോധവും ഉണ്ടെ
ങ്കിൽ അതെല്ലാം പൊറുക്കുക. എന്നാൽ സ്വർഗ്ഗ
സ്ഥനായ നിങ്ങളുടെ പിതാവ് നിങ്ങൾ ചെയ്ത
പാപങ്ങളും പൊറുക്കും." 26*

---

**വാക്യം 26** ചിലപുരാതന ഗ്രീക്കു പതിപ്പുകളിൽ
26ം വാക്യം "നിങ്ങൾ (ബഹുവചനം) ക്ഷമിക്കാതിരു
ന്നാൽ, സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവും
നിങ്ങളുടെ തെറ്റുകളെ ക്ഷമിക്കയില്ലെന്ന്' കാണുന്നു"

### യേശുവിന്‍െറ അധികാരത്തെ യെഹൂദ പ്രമാണിമാര്‍ സംശയിക്കുന്നു

(മത്താ. 21:23-27; ലൂക്കൊ. 20:1-8)

27യേശുവും ശിഷ്യന്മാരും വീണ്ടും യെരൂശലേ
മിലേക്കു പോയി. അവന്‍ ദൈവാലയത്തില്‍
നടക്കുകയായിരുന്നു. മഹാപുരോഹിതരും ശാ
സ്ത്രിമാരും മൂപ്പന്മാരും അവന്‍െറ അടുത്തുവ
ന്നു. 28അവര്‍ യേശുവിനോടു ചോദിച്ചു, "പറ
യൂ! ഇതെല്ലാം ചെയ്യാന്‍ നിനക്കെന്തധികാരം?
ആരാണ് നിനക്ക് ഈ അധികാരം തന്നത്?"

29യേശു പറഞ്ഞു, "ഞാന്‍ നിങ്ങളോടൊരു
ചോദ്യം ചോദിക്കാം. നിങ്ങള്‍ മറുപടി പറയുക.
അപ്പോള്‍ എന്തധികാരത്തിന്മേലാണ് ഞാന്‍ ഇ
തെല്ലാം ചെയ്യുന്നതെന്നു പറയാം. 30യോഹന്നാ
ന്‍ സ്നാനപ്പെടുത്തിയപ്പോള്‍ ആ സ്നാനം
ദൈവത്തില്‍നിന്നോ മനുഷ്യനില്‍ നിന്നോ
വന്നത്?"

31യേശുവിന്‍െറ ചോദ്യം അവര്‍ പരസ്പരം
ചര്‍ച്ചചെയ്തു, "യോഹന്നാന്‍െറ സ്നാനം ദൈ
വത്തില്‍നിന്നാണെന്നു നമ്മള്‍പറഞ്ഞാല്‍ യേ
ശുപറയും, 'എന്നാലെന്തുകൊണ്ടു നിങ്ങള്‍ യോ
ഹന്നാനില്‍ വിശ്വസിച്ചില്ല?' 32എന്നാല്‍ അതു
മനുഷ്യരില്‍നിന്നാണെന്നു പറഞ്ഞാല്‍ ആളു
കള്‍ നമ്മോടുകോപിക്കും."(ഈ നേതാക്കള്‍ക്ക്
ജനങ്ങളെ ഭയമായിരുന്നു. യോഹന്നാന്‍ ഒരു
പ്രവാചകനാണെന്നും ജനം കരുതിയിരുന്നു.)

33നേതാക്കള്‍ പറഞ്ഞു, "ഉത്തരം ഞങ്ങള്‍ക്കറി
യില്ല."യേശു പറഞ്ഞു, "എന്നാല്‍ ഇതൊക്കെ
ചെയ്യാന്‍ എന്തധികാരമാണ് എനിക്കുള്ളത് എ
ന്ന് ഞാനും പറയുകയില്ല."

### ദൈവം തന്‍െറ പുത്രനെ അയയ്ക്കുന്നു

(മത്താ. 21:33-46; ലൂക്കൊ. 20:9-19)

12 യേശു അവരെ കഥകളിലൂടെ പഠിപ്പി
ക്കാന്‍തുടങ്ങി. യേശുപറഞ്ഞു, "ഒരാള്‍ ഒരു
മുന്തിരിത്തോട്ടം വെച്ചുപിടിപ്പിച്ചു. അയാള്‍
തോട്ടത്തിനുചുറ്റും വേലികെട്ടി ഒരു ഭാഗത്തു
കുഴികുത്തി ഒരു മുന്തിരിച്ചക്കും ഉറപ്പിച്ചു. പി
ന്നെ ഒരു കാവല്‍ ഗോപുരവും പണിതു. അ
യാള്‍ ആ തോട്ടം ചിലകൃഷിക്കാര്‍ക്കുപാട്ടത്തിനു
കൊടുത്ത് ഒരു യാത്രപുറപ്പെട്ടു. 2പിന്നീട് വിള
വെടുപ്പുകാലമായി. അയാള്‍ ഒരു ദാസനെ ത
ന്‍െറ മുന്തിരിത്തോട്ടത്തിലെ ഓഹരിക്കായി കൃ
ഷിക്കാരുടെ അടുത്തേക്കയച്ചു. 3പക്ഷെ കൃഷി
ക്കാര്‍ ഭൃത്യനെ പിടിച്ച് മര്‍ദ്ദിച്ച് വെറും കൈയോ
ടെഅയച്ചു. 4പിന്നീടയാള്‍ മറ്റൊരുദാസനെ അ
യച്ചു. കര്‍ഷകര്‍ ദാസന്‍െറ തലയ്ക്കടിച്ചു അവ
നെ അപമാനിക്കുകയും ചെയ്തു. 5മൂന്നാമതൊ
രാളെകൂടി അയാള്‍അയച്ചു. കൃഷിക്കാര്‍ ഈ
ദാസനെ കൊല്ലുകയാണു ചെയ്തത്. അങ്ങനെ
അയാള്‍ അനേകം ദാസന്മാരെ വീണ്ടും അയച്ചു.
അവരില്‍ ചിലരെയൊക്കെ കര്‍ഷകര്‍ മര്‍ദ്ദിക്കു
കയും ചിലരെയൊക്കെ കൊല്ലുകയും ചെയ്തു.

6"അയാള്‍ക്ക് അയയ്ക്കാനായി ഒരാള്‍ മാത്രം
അവശേഷിച്ചു. അത് അയാളുടെ മകനായിരു
ന്നു. അയാള്‍ തന്‍െറ മകനെ സ്നേഹിച്ചിരുന്നു.
എങ്കിലും മകനെ കര്‍ഷകരുടെ അടുത്തേക്കയ
യ്ക്കാന്‍ അയാള്‍ തീരുമാനിച്ചു. അവസാന
ത്തെ ആള്‍. അയാള്‍ പറഞ്ഞു, 'എന്‍െറ പുത്ര
നെ കര്‍ഷകര്‍ ബഹുമാനിക്കും.'

7"പക്ഷെ കര്‍ഷകര്‍ പരസ്പരം പറഞ്ഞു,
'ഇതാണ് തോട്ടം ഉടമയുടെപുത്രന്‍. ഈ കൃഷിയി
ടത്തിന് ഇവനാണു അവകാശി. ഇവനെ നമ്മള്‍
കൊല്ലുക. എന്നാല്‍ ഉടമസ്ഥാവകാശം നമ്മുടേ
താകും.' 8കൃഷിക്കാര്‍ ഉടമയുടെ പുത്രനെ കൊന്ന്
തോട്ടത്തിനു പുറത്തേക്കെറിഞ്ഞു.

9"അപ്പോള്‍ മുന്തിരിത്തോട്ടത്തിന്‍െറ ഉടമ എ
ന്തുചെയ്യും? അയാള്‍ ചെന്ന് എല്ലാ കൃഷിക്കാരെ
യും കൊല്ലും. എന്നിട്ട് തോട്ടം മറ്റു കര്‍ഷകര്‍ക്കു
നല്‍കും. 10തിരുവെഴുത്ത് വായിച്ചിട്ടില്ലേ?

'പണിക്കാര്‍ തള്ളിക്കളഞ്ഞ കല്ലുതന്നെ മൂല
ക്കല്ലായി.
11കര്‍ത്താവിതു ചെയ്തു അതു നമുക്കത്ഭുത
വും.'" *സങ്കീര്‍ത്തനങ്ങള്‍ 118:22-23*

12യേശു പറഞ്ഞ കഥ യെഹൂദപ്രമാണിമാര്‍
കേട്ടു. ഈ കഥ അവരെ ചൂണ്ടിയാണെന്ന്
അവര്‍ക്കറിയാമായിരുന്നു. അതിനാലവര്‍ യേശു
വിനെ ബന്ധനസ്ഥനാക്കാനുള്ള വഴി ആലോ
ചിച്ചു. പക്ഷെ ആളുകളെ അവര്‍ക്കു ഭയമായിരു
ന്നു. അതിനാലവര്‍ യേശുവിനെ വിട്ടുപോയി.

### യെഹൂദപ്രമാണിമാര്‍ യേശുവിനെ കുടുക്കാന്‍ ശ്രമിക്കുന്നു

(മത്താ. 22:15-22; ലൂക്കൊ. 20:20-26)

13പിന്നീട് യെഹൂദപ്രമാണിമാര്‍ ഏതാനും പ
രീശരെയും, ഹെരോദ്യരെയും അയച്ചു. അവര്‍
അവന്‍െറ സംസാരത്തില്‍ അവനെ കുടുക്കാനാ
ഗ്രഹിച്ചു. 14പരീശരും ഹെരോദ്യരും യേശുവിന
ടുത്തെത്തി ചോദിച്ചു, "ഗുരോ, നീ ഒരു വിശ്വ
സ്തനാണെന്നു ഞങ്ങള്‍ക്കറിയാം. നിന്നെപ്പറ്റി
മറ്റുള്ളവര്‍ എന്തു വിചാരിക്കും എന്നു നിനക്കു
ആശങ്കയുമില്ല. എല്ലാവരും നിനക്കു ഒരുപോലെ
യാണ്. ദൈവത്തിന്‍െറ വഴിയെപ്പറ്റിയുള്ള സ
ത്യം നീ പഠിപ്പിക്കുന്നു. ഞങ്ങളോടു പറയുക.
കൈസര്‍ക്കു കരം കൊടുക്കുന്നതു ശരിയാണോ?
വേണോ വേണ്ടയോ എന്നു പറയുക. ഞങ്ങള്‍
അതു കൊടുക്കണോ വേണ്ടയോ?"

15എന്നാല്‍ ഇവര്‍ തന്നെ കുടുക്കാനാണു ശ്രമി
ക്കുന്നതെന്ന് യേശു മനസ്സിലാക്കി. അവന്‍ പറ
ഞ്ഞു. "എന്താണു നിങ്ങളെന്നെ എന്‍െറ വാക്കു
കളില്‍ കുടുക്കാന്‍ ശ്രമിക്കുന്നത്? ഒരു വെള്ളിനാ
ണയം കൊണ്ടുവരൂ. ഞാന്‍ അതുനോക്കട്ടെ."
16അവര്‍ ഒരു വെള്ളിനാണയം അവനു കൊടു
ത്തു. അവന്‍ചോദിച്ചു, "ആരുടെ ചിത്രമാണീ
നാണയത്തില്‍ ഉള്ളത്? ആരുടെപേരാണിതിലു
ള്ളത്?" അവര്‍ മറുപടി പറഞ്ഞു, "കൈസരുടേ
ത്." 17യേശു അവരോടു പറഞ്ഞു, "കൈസര്‍ക്കു
ള്ളതു കൈസര്‍ക്കു കൊടുത്തേക്കൂ. ദൈവത്തി
നുള്ളത് ദൈവത്തിനും." യേശുവിന്‍െറ വാക്കു
കള്‍ അവരെ അത്ഭുതപ്പെടുത്തി.

### സദൂക്യര്‍ യേശുവിനെ കുടുക്കാന്‍ ശ്രമിക്കുന്നു

(മത്താ. 22:23-33; ലൂക്കൊ. 20:27-40)

18അനന്തരം ഏതാനും സദൂക്യര്‍അവനെ കാ
ണാന്‍ എത്തി. (ആരും മരണത്തില്‍നിന്ന് ഉയിര്‍
ത്തെഴുന്നേല്‍ക്കില്ല എന്നു വിശ്വസിച്ചിരുന്നവ
രാണവര്‍). അവര്‍ യേശുവിനോടു ഒരു ചോദ്യം
ചോദിച്ചു. 19"ഗുരോ, വിവാഹിതനും കുട്ടികളി
ല്ലാത്തവനും ആയ ഒരാള്‍ മരിച്ചാല്‍ അവന്‍െറ
വിധവയായ സ്ത്രീയെ അവന്‍െറ സഹോദര
ന്‍ വിവാഹം ചെയ്യണമെന്ന് മോശെ എഴുതിയി
രിക്കുന്നു. എന്നിട്ട് അയാള്‍ അവളില്‍ സഹോദ
രനുവേണ്ടി സന്താനങ്ങളെ ജനിപ്പിക്കുകയും
വേണം. 20ഒരിടത്ത് ഏഴ് സഹോദരന്മാരുണ്ടായി
രുന്നു.മൂത്തയാള്‍ വിവാഹം കഴിച്ചെങ്കിലും മരി

ച്ചു. അയാൾക്ക് മക്കളില്ലായിരുന്നു. **21**രണ്ടാമൻ
വിധവയായസ്ത്രീയെ വിവാഹം കഴിച്ചു. അവ
നും മക്കളുണ്ടാകാതെ മരിച്ചു. മൂന്നാമനും ഇതു
തന്നെസംഭവിച്ചു. **22**എല്ലാ സഹോദരന്മാരും ഇ
വളെ വിവാഹം ചെയ്യുകയും മരിക്കുകയും ചെ
യ്തു. ആർക്കും അവളിൽ കുട്ടികളുണ്ടായില്ല.
ഒടുവിൽ ആ സ്ത്രീയും മരിച്ചു.**23**ഏഴു സഹോദ
രന്മാരും അവളെ വിവാഹം കഴിച്ചല്ലോ എങ്കിൽ
അവർ ഉയിർത്തെഴുന്നേൽക്കുന്ന സമയത്ത് അ
വരിലാരുടെ ഭാര്യയായിരിക്കും അവൾ?”

**24**യേശു പറഞ്ഞു, “എന്തുകൊണ്ടാണു നിങ്ങ
ൾക്കു തെറ്റുപറ്റിയത്? തിരുവെഴുത്തുകളിൽ പറ
യുന്നത് എന്താണെന്ന് അറിയാഞ്ഞിട്ടല്ലേ? അ
ല്ലെങ്കിൽ ദൈവീകശക്തിയെപ്പറ്റി നിങ്ങൾക്കറി
യാഞ്ഞിട്ടല്ലേ? **25**മരിച്ചവർ ഉയിർത്തെഴുന്നേൽ
ക്കുമ്പോൾ അവർ വിവാഹിതരാകുന്നില്ല. അ
വർ പരസ്പരം വിവാഹം കഴിക്കുന്നില്ല. എല്ലാ
വരും സ്വർഗ്ഗത്തിലെ ദൂതന്മാരെപ്പോലെയാണ്.
**26**മരിച്ചവർ ഉയിർത്തെഴുന്നേൽക്കുമെന്ന സത്യ
ത്തെപ്പറ്റി, കത്തിയെരിയുന്ന മുൾപ്പടർപ്പിനെ
ക്കുറിച്ചു മോശെ എഴുതിയ ഇടത്ത് ദൈവം
പറയുന്നു. ‘ഞാൻ അബ്രാഹാമിൻെറ ദൈവവും
യിസ്ഹാക്കിൻെറ ദൈവവും യാക്കോബിൻെറ
ദൈവവുമാകുന്നു.*****27**താൻ അവരുടെ ദൈവമാ
ണെന്ന് ദൈവം പറഞ്ഞെങ്കിൽ അവൻ മരിച്ച
ആളുകളുടെ ദൈവമല്ല. ദൈവം ജീവിച്ചിരിക്കു
ന്നവരുടേതു മാത്രമാണ്. സദൂക്യരായ നിങ്ങൾ
ക്കു തെറ്റുപറ്റിയിരിക്കുന്നു.”

### പ്രധാന കല്പന ഏത്?

(മത്താ. 22:34-40; ലൂക്കൊ. 10:25-28)

**28**ശാസ്ത്രിമാരിലൊരാൾ യേശുവിനെ സമീ
പിച്ചു. സദൂക്യരോട് അവൻ തർക്കിക്കുന്നത
യാൾ കേട്ടിരുന്നു. യേശു അവരോടു ഭംഗിയായി
ഉത്തരം പറയുന്നതയാൾ കണ്ടു. അയാൾ യേശു
വിനോടു ചോദിച്ചു; “ഏതു കല്പനയാണേറ്റവും
പ്രധാനം?”

**29**യേശുപറഞ്ഞു, “ഏറ്റവും പ്രധാനകല്പന ഇ
താണ്: ‘യിസ്രായേലേ ശ്രദ്ധിക്കൂ, നമ്മുടെ ദൈ
വമാകുന്ന കർത്താവാകുന്നു ഏക കർത്താവ്.
**30**കർത്താവായ ദൈവത്തെ നിങ്ങൾ സ്നേഹി
ക്കുക. നിങ്ങളുടെമുഴുവൻ ഹൃദയംകൊണ്ടും ആ
ത്മാവുകൊണ്ടും മനസ്സുകൊണ്ടും ശക്തികൊ
ണ്ടും അവനെ സ്നേഹിക്കുക.’**31**രണ്ടാമത്തെ പ്ര
ധാനകല്പന ഇതാണ്. ‘നിങ്ങൾ നിങ്ങളെത്തന്നെ
എന്നപോലെ മറ്റുള്ളവരെയും സ്നേഹിക്കുക.’*
ഇവരണ്ടുമാണ് ഏറ്റവും പ്രധാന കല്പനകൾ.”

**32**അയാൾ പറഞ്ഞു, “അതൊരു നല്ല മറുപടി
യാണു ഗുരോ. നീ പറഞ്ഞതു ശരിയാണ്. ദൈ
വമാണ് ഏകകർത്താവ്. വേറെ ഒരു ദൈവവു
മില്ല. **33**ഏതൊരാളും പൂർണ്ണഹൃദയത്തോടെയും
പൂർണ്ണമനസ്സോടെയും, എല്ലാ കരുത്തോടെയും
ദൈവത്തെ സ്നേഹിക്കണം. തന്നെപ്പോലെ ത
ൻെറഅയൽക്കാരനെയും സ്നേഹിക്കണം. ഹോ
മയാഗമടക്കമുള്ള എല്ലാ യാഗങ്ങളെക്കാൾ പ്ര
ധാനമാണിത്.”

**34**വിവേകത്തോടെ മറുപടി പറഞ്ഞ അയാ
ളോട് യേശു പറഞ്ഞു, “നീ ദൈവരാജ്യത്തോട്
അടുത്തിരിക്കുന്നു.” അതിനുശേഷം യേശുവി
നോടെന്തെങ്കിലും ചോദ്യം ചോദിക്കാൻ ആരും
ധൈര്യപ്പെട്ടില്ല.

### ക്രിസ്തു ദാവീദിൻെറ പുത്രനോ ദാവീദിൻെറ കർത്താവോ?

(മത്താ. 22:41-46; ലൂക്കൊ. 20:41-44)

**35**യേശു ദൈവാലയത്തിൽ ഉപദേശിക്കുക
യായിരുന്നു. അവൻ ചോദിച്ചു, ശാസ്ത്രിമാർ
ക്കെങ്ങനെ ക്രിസ്തു ദാവീദിൻെറ പുത്രനാണെ
ന്നു പറയാൻ കഴിയും? **36**പരിശുദ്ധാത്മാവിൻെറ
പ്രചോദനത്താൽ ദാവീദുതന്നെ ഇങ്ങനെ പറ
ഞ്ഞിട്ടുണ്ട്:

‘എൻെറ കർത്താവിനോട് കർത്താവ് അരുളി
ച്ചെയ്തു: ‘ഞാൻ നിൻെറ ശത്രുക്കളെ നിൻെറ
നിയന്ത്രണത്തിലാക്കുംവരെ എൻെറ വലത്തു
വശത്തിരിക്കുക.’ *സങ്കീർത്തനങ്ങൾ 110:1*

**37**ദാവീദു തന്നെ ക്രിസ്തുവിനെ, ‘കർത്താവ്’
എന്നു വിളിക്കുന്നു. പിന്നെങ്ങനെ ക്രിസ്തു
ദാവീദിൻെറ പുത്രനാകും?” യേശുവിനെ ശ്രവി
ച്ചവരെല്ലാം സന്തുഷ്ടരായി.

### യേശു ശാസ്ത്രിമാരെ വിമർശിക്കുന്നു

(മത്താ. 23:1-36; ലൂക്കൊ. 20:45-47)

**38**അവൻ ഉപദേശം തുടർന്നു. അവൻ പറ
ഞ്ഞു,“ശാസ്ത്രിമാരെ സൂക്ഷിക്കുക. അവർ പ്ര
ധാനമെന്നു തോന്നിപ്പിക്കുന്ന വസ്ത്രവും ധരി
ച്ച് നടക്കാനാഗ്രഹിക്കുന്നു. ചന്തസ്ഥലത്ത് അ
വർ അഭിവാദനങ്ങൾ കിട്ടാനാഗ്രഹിക്കുന്നു.
**39**യെഹൂദപ്പള്ളിയിൽ പ്രധാന ഇരിപ്പിടങ്ങൾ
അവർ ആഗ്രഹിക്കുന്നു. കൂടാതെ അത്താഴത്തിന്
പ്രധാന ഇരിപ്പിടം അവർ കാംക്ഷിക്കുന്നു. **40**വി
ധവകളുടെ ഭവനങ്ങൾ ചതിവിലൂടെ സ്വന്തമാ
ക്കുന്നു. എന്നിട്ടവിടെ നല്ലവർ ചമഞ്ഞ് പ്രാർ
ത്ഥന നടത്തുന്നു. ദൈവം അവരെ കഠിനമായി
ശിക്ഷിക്കും.”

### ഒരു വിധവ ദാനത്തിൻെറ അർത്ഥം വ്യക്തമാക്കുന്നു

(ലൂക്കൊ. 21:1-4)

**41**ആളുകൾ വഴിപാടു സാധനങ്ങൾ നിക്ഷേ
പിച്ചിരുന്ന വഞ്ചികയ്ക്കടുത്ത് യേശു ഇരുന്നു.
അവർ വഞ്ചികയിൽ പണമിടുന്നതവൻ ശ്രദ്ധി
ച്ചു. വളരെ ഏറെ ധനികർ ധാരാളം പണം
നൽകി. **42**അനന്തരം ഒരു ദരിദ്രവിധവ വന്ന്
വളരെ ചെറിയ രണ്ടു ചെമ്പുനാണയങ്ങളിട്ടു.
അതൊരു ചില്ലിക്കാശിൻെറ അത്രയും പോലുമി
ല്ലായിരുന്നു.

**43**യേശു തൻെറ ശിഷ്യന്മാരെവിളിച്ചു. അവൻ
പറഞ്ഞു, “ഞാൻ നിങ്ങളോടു സത്യം പറയുന്നു.
ഈ പാവപ്പെട്ട വിധവ രണ്ടു ചെറിയ ചെമ്പു
നാണയങ്ങൾ മാത്രമേ തന്നുള്ളൂ. പക്ഷെ അവൾ
എല്ലാവരും തന്നതിലുമധികം തന്നു. **44**എല്ലാവ
രും തങ്ങൾക്കാവതേ നൽകിയുള്ളൂ. പക്ഷെ ഇ
വൾ തനിക്കുള്ളതെല്ലാം തന്നു. തൻെറ ഉപജീ
വനത്തിനുള്ളതെല്ലാം അവൾ തന്നിരിക്കുന്നു.”

### ദൈവാലയ വിനാശനം

(മത്താ. 24:1-44; ലൂക്കൊ. 21:5-33)

**13** യേശു ദൈവാലയം വിട്ടുപോകുകയാ
യിരുന്നു. അവൻെറ ശിഷ്യന്മാരിലൊരാൾ
പറഞ്ഞു, “നോക്കൂ, ഗുരോ! വലിയ കല്ലുകൾ
കൊണ്ട് പടുത്തുയർത്തിയ ഈ ദൈവാലയ
കെട്ടിടം മനോഹരമായിരിക്കുന്നു!” **2**യേശു പറ
ഞ്ഞു,“ഈ വലിയ എടുപ്പുകൾ നീ കാണുന്നി
ല്ലേ? ഇവയെല്ലാം നശിപ്പിക്കപ്പെടും. എല്ലാ കല്ലു
കളും നിലത്തെറിയപ്പെടും. ഒരു കല്ലും മറ്റൊന്നി
ൻെറമേൽ ഇരിക്കുകയില്ല.”

---

**“ഞാൻ ... ദൈവവുമാകുന്നു”** ഉദ്ധരണി പുറ. 3:6.

**“നിങ്ങൾ ... സ്നേഹിക്കുക”** ഉദ്ധരണി ലേവ്യ. 19:18.

3പിന്നീട് യേശു ഒലീവുമലകളിലൊരിടത്ത്
ഇരിക്കുകയായിരുന്നു. പത്രൊസ്, യാക്കോബ്,
യോഹന്നാൻ, അന്ത്രെയാസ് എന്നിവർ മാത്രമേ
അവനൊടൊപ്പമുണ്ടായിരുന്നുള്ളൂ. അവർക്കെ
ല്ലാം ദൈവാലയം കാണാമായിരുന്നു. അവർ
യേശുവിനോടു ചോദിച്ചു, 4"പറയൂ, എപ്പോഴാ
ണ് ഈകാര്യങ്ങളെല്ലാം സംഭവിക്കുക? അങ്ങനെ
യെല്ലാം സംഭവിക്കാൻ പോകുന്നതിൻെറ അട
യാളമെന്തായിരിക്കും?"

5യേശു ശിഷ്യന്മാരോടു പറഞ്ഞു, "സൂക്ഷി
ച്ചിരിക്കുക. നിങ്ങളെ വിഡ്ഢികളാക്കാൻ
ആരെയും അനുവദിക്കരുത്. 6പലരും എൻെറ
നാമത്തിൽ വരും. അവർ പറയും, 'ഞാനാണ
വൻ.' അവർ പലരെയും വിഡ്ഢികളാക്കും.
7നിങ്ങൾ യുദ്ധങ്ങളെപ്പറ്റിയും അതിനെപ്പറ്റിയു
ള്ള കിംവദന്തികളും കേൾക്കും. പക്ഷേ ഭയക്ക
രുത്. ഇതെല്ലാം സംഭവിക്കേണ്ടതുണ്ട്. 8രാജ്യങ്ങൾ
രാജ്യങ്ങളോട് യുദ്ധം ചെയ്യും. ജനത ജനതയോ
ടുയുദ്ധം ചെയ്യും. പലയിടത്തും ഭൂകമ്പങ്ങളു
ണ്ടാകും. ഭക്ഷ്യക്ഷാമവും ഉണ്ടാകും. ഇതെല്ലാം
പുതിയഎന്തോ ഒന്നിൻെറ പേറ്റുനോവാണ്.

9"നിങ്ങൾ ജാഗരൂഗരായിരിക്കൂ. അവർ നിങ്ങ
ളെ ബന്ധിച്ച് ന്യായാധിപർക്ക് ഏല്പിച്ചു കൊടു
ക്കും. അവർ നിങ്ങളെ അവരുടെ യെഹൂദപ്പള്ളി
കളിലിട്ട് മർദ്ദിക്കും. നാടുവാഴികളുടെയും രാജാ
ക്കന്മാരുടെയും മുമ്പിൽ നിങ്ങൾക്കു നിൽക്കേ
ണ്ടിവരും. എന്നെപ്പറ്റി നിങ്ങൾ അവരോടു പറ
യും. എന്തെന്നാൽ നിങ്ങൾ എൻെറ ശിഷ്യന്മാ
രായി.10ഇതെല്ലാം സംഭവിക്കും മുമ്പ് സുവിശേ
ഷം എല്ലാ രാജ്യങ്ങളിലും പ്രചരിപ്പിക്കപ്പെടും.
11നിങ്ങൾ ബന്ധിക്കപ്പെട്ട് വിധിക്കപ്പെട്ടേക്കാം.
പക്ഷേ നിങ്ങളപ്പോൾ പറയേണ്ടതിനെച്ചൊല്ലി
വ്യാകുലപ്പെടേണ്ട. ആ സമയം എന്താണു പറ
യേണ്ടതെന്നു ദൈവം നിങ്ങൾക്കു പറഞ്ഞുതരും.
കാരണം യഥാർത്ഥത്തിൽ നിങ്ങളല്ല സംസാരി
ക്കുന്നത്. പരിശുദ്ധാത്മാവ് തന്നെയാണത്. 12സ
ഹോദരൻ സഹോദരനു നേരെ തിരിയുകയും
അവനെ കൊലയ്ക്കു കൊടുക്കുകയും ചെയ്യും.
പിതാക്കന്മാർ തങ്ങളുടെ മക്കൾക്കെതിരായി തി
രിയുകയും അവരെ കൊലയ്ക്കു കൊടുക്കുക
യും ചെയ്യും. മക്കൾ മാതാപിതാക്കൾക്കെതിരെ
പോരാടി അവരെ എങ്ങനെ വധിക്കാമെന്നു
ചിന്തിക്കും.13എന്നെ പിന്തുടർന്നതിനാൽ എല്ലാ
വരും നിങ്ങളെ വെറുക്കും. പക്ഷെ അവസാനം
വരെസഹിച്ചു നിൽക്കുന്നവൻ രക്ഷിക്കപ്പെടും.

14"ശൂന്യമാക്കുന്ന മ്ളേച്ഛത നിൽക്കരുതാത്ത
സ്ഥലത്ത് നിൽക്കുന്നത് നിങ്ങൾ കാണും (വായി
ക്കുന്നവൻ മനസ്സിലാക്കിക്കൊള്ളട്ടെ). "ആ സമ
യം യെഹൂദ്യയിൽ വസിക്കുന്നവർ മലകളിലേ
ക്കോടിപ്പോകട്ടെ.15ഒന്നിനും വേണ്ടി കാത്തു നി
ന്നുസമയം കളയാതെ അവർ ഓടും. പുരപ്പുറ
ത്തു നിൽക്കുന്നവൻ പോലും ഇറങ്ങിവന്ന് സാ
മാനങ്ങൾ എടുക്കാൻ നിൽക്കാതെ ദൂരത്തേക്ക്
ഓടിപ്പോകണം 16വയലിൽ വേലചെയ്യുന്നവൻ
തൻെറ മേലങ്കിയെടുക്കാൻ പോലും മെനക്കെ
ടരുത്. 17ആ സമയം ഗർഭിണികൾക്കും അമ്മയു
ടെ പാൽ കുടിക്കുന്ന കൊച്ചുകുഞ്ഞുങ്ങൾ ഉള്ള
സ്ത്രീകൾക്കും കഷ്ടം. 18ഇതു തണുപ്പു കാലത്തു
സംഭവിക്കാതിരിക്കുവാനായി പ്രാർത്ഥിക്കു
വിൻ. 19എന്തെന്നോ? ആ ദിവസങ്ങൾ പ്രശ്ന
ങ്ങൾ നിറഞ്ഞതായിരിക്കും. ദൈവം ലോകം
സൃഷ്ടിച്ചതുമുതൽ ഇന്നോളം ഉണ്ടായിട്ടില്ലാത്ത
വിധം ദുരിതങ്ങളന്നുണ്ടാകും. ഇത്രയും മോശപ്പെ
ട്ടത് ഇനിയും ഉണ്ടാകുകയുമില്ല. 20ആ ദിവസങ്ങ
ളുടെ എണ്ണം വളരെ കുറയ്ക്കുവാൻ ദൈവം
തീരുമാനിച്ചു. അല്ലായിരുന്നെങ്കിൽ ഒരു മനു
ഷ്യനും അവശേഷിക്കുകയില്ല. പക്ഷേ താൻ
പ്രത്യേകം തിരഞ്ഞെടുത്തവരെ വിചാരിച്ച് ആ
ദിവസങ്ങൾ അവൻ ചുരുക്കും. 21ആ സമയം
ചിലർ നിങ്ങളോടുപറയും, 'ക്രിസ്തു ഇവിടെ
യുണ്ട്. 'അല്ലെങ്കിൽ, 'അവൻ അവിടെയുണ്ട്.'
എന്നു പറയും. പക്ഷെ അവരെ വിശ്വസിക്ക
രുത്. 22കള്ളക്രിസ്തുക്കളും കള്ളപ്രവാചകന്മാ
രും വന്ന് വലിയകാര്യങ്ങളും വീര്യ പ്രവൃത്തിക
ളും ചെയ്യും. ദൈവം തിരഞ്ഞെടുത്തവരുടെ
മുമ്പിലാണവർ ഇതു കാണിക്കുക. പറ്റുമെങ്കിൽ
ദൈവത്തിൻെറ ആളുകളെ വിഡ്ഢികളാക്കാ
നുള്ള ശ്രമമായാണ് അവരിതു ചെയ്യുക. 23അതി
നാൽ സൂക്ഷിച്ചിരിക്കുക. ഞാൻ നിങ്ങൾക്കിതി
നെപ്പറ്റിയെല്ലാം മുൻകൂട്ടി പറഞ്ഞുതന്നിരി
ക്കുന്നു.

24"ഈ ദുരന്തങ്ങൾക്കുശേഷം, 'സൂര്യൻ ഇരു
ണ്ടുപോകും, ചന്ദ്രൻ പ്രകാശിക്കയില്ല.
25നക്ഷത്രങ്ങൾ ആകാശത്തുനിന്നു വീഴും, ആ
കാശത്തുള്ള എല്ലാത്തിനും മാറ്റം സംഭവിക്കും.'
*യെശയ്യാവ് 13:10,; 34:4*

26"അപ്പോൾ മനുഷ്യപുത്രൻ വർദ്ധിച്ച കരു
ത്തോടും പ്രതാപത്തോടും മേഘങ്ങളിൽ വരു
ന്നതുകാണും. 27മനുഷ്യപുത്രൻ ദൂതന്മാരെ ഭൂമി
ക്കു ചുറ്റും അയയ്ക്കും. ലോകത്തിൻെറ എല്ലാ
ഭാഗങ്ങളിൽനിന്നും ഈ ദൂതന്മാർ അവൻ തിര
ഞ്ഞെടുത്തവരെ ഒരുമിച്ചു കൂട്ടും.

28"അത്തിമരം നമ്മെ ഒരു പാഠം പഠിപ്പിക്കുന്നു.
അത്തിമരത്തിൻെറ തണ്ടുകൾ മൃദുവായി, പുതി
യ ഇലകൾ മുളയ്ക്കുമ്പോൾ വേനൽ വരവാ
യെന്ന് നാം അറിയുന്നു. 29ഇപ്രകാരം തന്നെ,
ഇതെല്ലാം സംഭവിക്കുന്നതു കാണുമ്പോൾ
അവൻ വരാനുള്ളസമയമായെന്ന് നിങ്ങൾ ധരി
ച്ചുകൊള്ളുക. 30ഞാൻ നിങ്ങളോടു സത്യം പറ
യുന്നു. ഇന്നത്തെ തലമുറക്കാർ ജീവിച്ചിരിക്കെ
ത്തന്നെ ഇതൊക്കെ സംഭവിക്കും. 31ലോകം മുഴു
വനും ഭൂമിയും ആകാശവും നശിപ്പിക്കപ്പെടും.
എന്നാൽ എൻെറ വചനങ്ങൾ മാത്രം നശിക്കില്ല.

32"ആ ദിവസത്തെപ്പറ്റിയും മണിക്കൂറിനെപ്പ
റ്റിയും പറയുവാനാർക്കും സാദ്ധ്യമല്ല. സ്വർഗ്ഗ
ത്തിലെ ദൂതന്മാർക്കോ പുത്രനോ ആ ദിവസം
എപ്പോഴാണെന്നു പറയാൻ കഴിയില്ല. പിതാ
വിനുമാത്രം അതറിയാം.

33ശ്രദ്ധിച്ചിരിക്കുക, എപ്പോഴും തയ്യാറായിരി
ക്കുക. ആ സമയം എപ്പോഴാണെന്നു നിങ്ങൾക്ക
റിയില്ല. 34വീടുപേക്ഷിച്ചു യാത്രയ്ക്കു പോകു
ന്ന മനുഷ്യനെപ്പോലെയാണത്. അയാൾ വീട്
ദാസന്മാരെ ഏല്പിക്കും. ഓരോ ദാസനേയും
ഓരോ പ്രത്യേകജോലി ഏല്പിക്കും. ഒരാളോട്
കാവൽക്കാരനാകുവാനും കല്പിക്കുന്നു. ഓരോരു
ത്തർക്കും ഓരോ തൊഴിൽ. അതിനാൽ ജാഗ്ര
തയായിരിക്കുക. ഇത് ഞാനിപ്പോൾ നിങ്ങ
ളോടു പറയുന്നതുപോലെ തന്നെയാണ്. 35അ
തിനാൽ നിങ്ങളെപ്പോഴും ജാഗ്രതയോടെ ഇരി
ക്കുക. വീട്ടുടമസ്ഥൻ എപ്പോഴാണു മടങ്ങിവരി
കയെന്നു നിങ്ങൾക്കറിയില്ല. അയാൾ ചില
പ്പോൾ ഉച്ചകഴിഞ്ഞ് വരാം, പാതിരാത്രിയിൽ
വരാം, പുലർകാലത്തുതന്നെയാവാം. അല്ലെ
ങ്കിൽ സൂര്യൻ ഉദിക്കുന്ന നേരത്തുമാവാം. 36അ
യാൾ പെട്ടെന്നായിരിക്കും വരിക. നിങ്ങൾ
എപ്പോഴും തയ്യാറായിരിക്കുക. നിങ്ങൾ ഉറങ്ങു
ന്നതായി അയാൾ കാണരുത്. 37ഞാൻ നിങ്ങ

ളോട് എന്തുപറയുന്നുവോ ഞാൻ അതെല്ലാവ
രോടും പറയുന്നു, 'ജാഗ്രതയായിരിക്കുക!'"

### യേശുവിനെ കൊല്ലാൻ യെഹൂദപ്രമാണിമാർ പരിപാടിയിടുന്നു

(മത്താ. 26:1-5; ലൂക്കൊ. 22:1-2; യോഹ. 11:45-53)

14 പെസഹയ്ക്കും പുളിപ്പില്ലാത്ത അപ്പത്തി
ന്റെ പെരുനാളിനും ഇനി രണ്ടു ദിവസ
മേയുള്ളൂ. മഹാപുരോഹിതന്മാരും ശാസ്ത്രിമാ
രും യേശുവിനെ ചതിച്ചുബന്ധിക്കാൻ ഒരു വഴി
ആലോചിക്കുകയായിരുന്നു. എന്നിട്ട് അവർക്ക്
അവനെ വധിക്കണം. 2അവർ പറഞ്ഞു, "പക്ഷേ
പെരുന്നാൾ ദിവസങ്ങളിൽ അതുപാടില്ല. ജന
ങ്ങൾ രോഷാകുലരാകും. അതു കലാപം ഉണ്ടാ
ക്കും."

### ഒരു സ്ത്രീ വിശേഷപ്പെട്ട ചിലതു ചെയ്യുന്നു

(മത്താ. 26:6-13; യോഹ. 12:1-8)

3യേശു ബേഥാന്യയിലായിരുന്നു. അവിടെ
അവൻ ശിമോൻ എന്നകുഷ്ഠരോഗിയോടൊപ്പം
അയാളുടെ വീട്ടിൽ ആഹാരം കഴിക്കുകയായിരു
ന്നു. അവൻ അവിടെയായിരിക്കുമ്പോൾ ഒരു
സ്ത്രീ അവനെ സമീപിച്ചു. അവളുടെ കൈയി
ൽ വളരെവിലയേറിയ സുഗന്ധതൈലം നിറച്ച
വെൺകൽഭരണിയുണ്ടായിരുന്നു. ശുദ്ധമായ നാ
ർദ്ദീനിൽനിന്ന് ഉണ്ടാക്കിയതായിരുന്നു ആ
തൈലം. അവൾ ഭരണിതുറന്ന് തൈലം യേശു
വിന്റെ തലയിൽഒഴിച്ചു.4ശിഷ്യന്മാരിൽ ചിലർ
അതുകണ്ടു. അവർ നീരസത്തോടെ പരസ്പരം
പറഞ്ഞു,"എന്തിന് ഈ തൈലം അവൾ പാഴാ
ക്കി? 5ഒരു വർഷത്തെ അദ്ധ്വാനത്തിന്റെ വില
യുണ്ടതിന്. അതു വിറ്റ് ആ പണം പാവങ്ങൾക്കു
കൊടുക്കാമായിരുന്നു." അവർ ആ സ്ത്രീയെ
ശക്തമായി വിമർശിച്ചു.

6യേശു പറഞ്ഞു,"അവളെ വെറുതെവിടൂ, നി
ങ്ങളെന്തിനാണവളെ വിഷമിപ്പിക്കുന്നത്.
അവൾ എനിക്കായൊരു നല്ല കാര്യമാണ് ചെ
യ്തത്. 7ദരിദ്രർ എപ്പോഴും നിങ്ങളോടൊപ്പം
ഉണ്ടാകും. നിങ്ങൾക്കെപ്പോൾ വേണമെങ്കിലും
അവരെ സഹായിക്കാം. പക്ഷേ നിങ്ങൾക്കെ
ന്നെ എപ്പോഴും കിട്ടിയെന്നു വരില്ല. 8ഈ സ്ത്രീ
യാകട്ടെ എനിക്കായി അവളെക്കൊണ്ടു ചെയ്യാ
വുന്നതേ ചെയ്തുള്ളൂ. അവൾ എന്റെമേൽ
സുഗന്ധം പൂശി. എന്റെ ശവസംസ്കാരത്തി
നുള്ള തയ്യാറെടുപ്പിനായിട്ടാണ് അവളിതു ചെ
യ്തത്. 9ഞാൻ നിങ്ങളോടു സത്യമായും പറയു
ന്നു. സുവിശേഷം ലോകം മുഴുവനും പ്രചരിപ്പി
ക്കപ്പെടുകവഴി ജനങ്ങൾ അവളെ ഓർമ്മിക്കും.
അവിടെയെല്ലാം ഈ സ്ത്രീയുടെ പ്രവൃത്തിയും
പ്രസ്താവിക്കപ്പെടും."

### യേശുവിന്റെ ശത്രുക്കളെ സഹായിക്കാമെന്ന് യൂദാ സമ്മതിക്കുന്നു

(മത്താ. 26:14-16; ലൂക്കൊ. 22:3-6)

10അപ്പോൾ പന്ത്രണ്ട് അപ്പൊസ്തലന്മാരി
ലൊരാൾ മഹാപുരോഹിതരുമായി സംസാരി
ക്കാൻപോയി. അതു ഈസ്കര്യോത്താവായ യൂ
ദാ ആയിരുന്നു. അയാൾ യേശുവിനെ അവർക്കു
ഒറ്റിക്കൊടുക്കാനാണു പോയത്. 11മഹാപുരോ
ഹിതർ ഇതിൽ അതീവ സന്തുഷ്ടരായി. അവർ
യൂദായ്ക്കുപ്രതിഫലം വാഗ്ദാനം ചെയ്തു. അ
തിനാൽ യൂദാ യേശുവിനെ ഒറ്റിക്കൊടുക്കാൻ
പറ്റിയ ഏറ്റവും നല്ല അവസരം പാർത്തിരുന്നു.

### പെസഹാ ഭക്ഷണം

(മത്താ. 26:17-25; ലൂക്കൊ. 22:7-14, 21-23;
യോഹ. 13:21-30)

12അന്ന് പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരു
നാളിന്റെ ഒന്നാം ദിവസമായിരുന്നു. പെസഹ
കുഞ്ഞാടിനെ യെഹൂദർ യാഗമർപ്പിക്കുന്ന ദി
വസവുമായിരുന്നു അത്. ശിഷ്യന്മാർ യേശുവി
നെ സമീപിച്ചു പറഞ്ഞു,"ഞങ്ങൾ പോയി
നിനക്കായി പെസഹാഭക്ഷണം ഒരുക്കട്ടെ. എവി
ടെയാണു ഞങ്ങളൊരുക്കേണ്ടത്?"

13യേശു തന്റെ ശിഷ്യന്മാരിൽ രണ്ടു പേരെ
നഗരത്തിലേക്കയച്ചു. യേശു അവരോടു പറ
ഞ്ഞു,"നഗരത്തിലേക്കു പോകൂ. അവിടെ ഒരു
കുടംവെള്ളം ചുമന്നു കൊണ്ട് നിൽക്കുന്ന ഒരാളെ
കാണാം. അയാൾ നിങ്ങളെ സമീപിക്കും. അയാ
ളെ പിന്തുടരുക.14അയാൾ ഒരു വീട്ടിലേക്കു കയ
റും. വീട്ടുടമയോട് നിങ്ങൾ ഇങ്ങനെ പറയണം.
'അവനും ശിഷ്യന്മാർക്കും പെസഹാഭക്ഷിക്കാ
നുള്ള മുറിഏതാണെന്നു ഗുരു ചോദിക്കുന്നു'
15അയാൾ മുകളിലത്തെ നിലയിൽ ഒരുക്കി വച്ച
വലിയ ഒരുമുറി കാട്ടിത്തരും. അവിടെ നമുക്കാ
യി ആഹാരം ഒരുക്കുക."

16ശിഷ്യന്മാർ നഗരത്തിലേക്കു പോയി. യേശു
പറഞ്ഞതുപോലെയെല്ലാം സംഭവിച്ചു. ശിഷ്യ
ന്മാർ പെസഹാ തയ്യാറാക്കി.

17വൈകുന്നേരം അവൻ പന്ത്രണ്ടുശിഷ്യന്മാ
രോടുമൊത്ത് ആ വീട്ടിലേക്കുപോയി. 18ഭക്ഷ
ണം കഴിച്ചുകൊണ്ടിരിക്കേ യേശു പറഞ്ഞു,"സ
ത്യമായി ഞാൻ നിങ്ങളോടു പറയുന്നു നിങ്ങളി
ലൊരാൾ എന്നെ ഒറ്റിക്കൊടുക്കും. എന്നോടൊ
ത്ത് ഭക്ഷണം കഴിക്കുന്ന ഒരാൾ."

19ശിഷ്യന്മാർക്കു സങ്കടമായി. ഓരോരുത്തരും
യേശുവിനോട് ചോദിച്ചു; "അതു ഞാനാണോ?
തീർച്ചയായും അതു ഞാനല്ല."

20യേശു പറഞ്ഞു, "നിങ്ങൾ പന്ത്രണ്ടു പേരി
ലൊരാളായിരിക്കും. എന്നോടൊപ്പം ഈ പാത്ര
ത്തിൽ അപ്പം മുക്കുന്നവൻ. 21മനുഷ്യപുത്രൻ
മരിക്കാൻ പോകുകയാണ്. തിരുവെഴുത്തിൽ അ
ങ്ങനെ സംഭവിക്കുമെന്ന് പറയുന്നുണ്ട്. പക്ഷെ
മനുഷ്യപുത്രനെ ഒറ്റിക്കൊടുക്കുന്നവനു ദുരിതം.
അവനെ സംബന്ധിച്ചിടത്തോളം ആ മനുഷ്യൻ
ജനിക്കാതിരിക്കുന്നതായിരുന്നു നല്ലത്."

### കർത്താവിന്റെ അത്താഴം

(മത്താ. 26:26-30; ലൂക്കൊ. 22:15-20; 1കൊരി. 11:23-25)

22അവർ ഭക്ഷിച്ചുകൊണ്ടിരിക്കവേ, യേശു കു
റച്ച് അപ്പമെടുത്തു. അവൻ അപ്പം തന്നതിന്
ദൈവത്തോടു നന്ദിപറഞ്ഞ് അതുവീതിച്ച് ശി
ഷ്യന്മാർക്കു നൽകി. യേശുപറഞ്ഞു, "ഇതാ,
ഈ അപ്പം ഭക്ഷിച്ചുകൊള്ളൂ. ഇതെന്റെ ശരീ
രമാണ്."

23എന്നിട്ട് യേശു ഒരു പാനപാത്രം വീഞ്ഞെ
ടുത്തു. ദൈവത്തിനു നന്ദി പറഞ്ഞ് അതും ശി
ഷ്യന്മാർക്കു നൽകി. എല്ലാ ശിഷ്യന്മാരും ആ
പാനപാത്രത്തിൽനിന്നു കുടിച്ചു.

24യേശു പറഞ്ഞു,"ഈ വീഞ്ഞ് എന്റെ രക്ത
മാണ്. അത് അനേകർക്കുവേണ്ടി ഒഴിക്കുന്നതു
മാണ്. പുതിയനിയമം ഇതോടെ തുടങ്ങുന്നു.
25ഞാൻ നിങ്ങളോടു സത്യമായി പറയട്ടെ. ദൈ
വരാജ്യത്തിൽ ഇത് പുതിയതായി കുടിക്കും
വരെ ഞാൻ ഇനി വീഞ്ഞു കുടിക്കില്ല."

26ശിഷ്യന്മാരെല്ലാവരും ചേർന്ന് ഒരു സ്തോത്ര
ഗീതം പാടി. അനന്തരം അവർ ഒലീവുമലയി
ലേക്കു പോയി.

### യേശുവിൻെറ ശിഷ്യന്മാർ അവനെ വിട്ടുപോകും

(മത്താ. 26:31-35; ലൂക്കൊ. 22:31-34; യോഹ. 13:36-38)

27അപ്പോൾ യേശു ശിഷ്യന്മാരോടു പറഞ്ഞു,
"നിങ്ങളെല്ലാവർക്കും വിശ്വാസം നഷ്ടപ്പെടും.
തിരുവെഴുത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു,
'ഇടയനെ ഞാൻ കൊല്ലും, ആട്ടിൻപറ്റം ചി
ന്നിച്ചിതറിപ്പോകും.' *സെഖര്യാവ് 13:7*

28പക്ഷെ എൻെറ മരണശേഷം ഞാൻ മരണ
ത്തിൽനിന്ന് ഉയിർത്തെഴുന്നേൽക്കും. എന്നിട്ട്
ഞാൻ ഗലീലയിലേക്കു പോകും. നിങ്ങളെത്തും
മുമ്പേ ഞാനവിടെ എത്തും." 29പത്രൊസ് പറ
ഞ്ഞു,"മറ്റെല്ലാ ശിഷ്യന്മാർക്കും വിശ്വാസം ന
ഷ്ടപ്പെടാം. പക്ഷെ എനിക്കൊരിക്കലും അതു
നഷ്ടപ്പെടില്ല."
30യേശു പറഞ്ഞു, "ഞാൻ നിന്നോടു സത്യമാ
യി പറയാം. ഇന്നുരാത്രി നീ എന്നെ തള്ളിപ്പറ
യും.കോഴി രണ്ടു തവണകൂകും മുമ്പ് നീയെന്നെ
മൂന്നു പ്രാവശ്യം തള്ളിപ്പറയും."
31പക്ഷെ പത്രൊസ് ശക്തിയായി പറഞ്ഞു,
"ഞാനൊരിക്കലും നിന്നെ തള്ളിപ്പറകയില്ല. നി
ന്നോടൊപ്പം മരിക്കാനും ഞാൻ തയ്യാറാണ്."
എല്ലാ ശിഷ്യന്മാരും ഇതു തന്നെ പറഞ്ഞു.

### യേശു തനിയെ പ്രാർത്ഥിക്കുന്നു

(മത്താ. 26:36-46; ലൂക്കൊ. 22:39-46)

32യേശുവും ശിഷ്യന്മാരും ഗെത്ത്ശേമന എന്ന
സ്ഥലത്തേക്കു പോയി. അവൻ ശിഷ്യന്മാരോടു
പറഞ്ഞു, "ഞാൻ പ്രാർത്ഥിക്കുമ്പോൾ ഇവിടെ
യിരിക്കുക."33യേശു പത്രൊസിനോടും യാക്കോ
ബിനോടും യോഹന്നാനോടും തന്നോടൊപ്പം
വരാൻ പറഞ്ഞു. അവൻ വളരെ വിഷാദിക്കാ
നും, വിഷണ്ണനാകാനും തുടങ്ങി. 34അവർ മൂന്നു
പേരോടുമായി യേശു പറഞ്ഞു, "എൻെറ
ആത്മാവ് വേദനകൊണ്ട് നിറയുന്നു. ദു:ഖം കൊ
ണ്ടെൻെറ ഹൃദയംപൊട്ടുന്നു. ഇവിടെ ഉണർന്നു
കാത്തിരിക്കൂ."
35യേശു അവരിൽ നിന്നല്പം അകലേക്കു പോ
യി. അവൻ തറയിൽ വീണു പ്രാർത്ഥിച്ചു.
കഴിയുമെങ്കിൽ ഈ സമയം തന്നിൽനിന്ന് അക
ന്നുപോകണമേയെന്ന്. 36അവൻ പ്രാർത്ഥിച്ചു,
"അബ്ബാ, പിതാവേ, നിനക്ക് എന്തും സാദ്ധ്യമാ
ണ്. കഷ്ടതയുടെ ഈ പാനപാത്രം എന്നിൽ
നിന്നും എടുക്കേണമേ. പക്ഷെ എൻെറ ഇഷ്ട
മല്ല നിൻെറ ഇഷ്ടം നടക്കട്ടെ."
37അനന്തരം യേശു ശിഷ്യന്മാരുടെയടുത്തേ
ക്കുപോയി. അവർ ഉറങ്ങുന്നതവൻ കണ്ടു. അ
വൻ പത്രൊസിനോടു പറഞ്ഞു, "ശിമോനെ,
നീയെന്താണുറങ്ങുന്നത്? നിനക്കെന്നോടൊപ്പം
ഒരു മണിക്കൂർ പോലും ഉറങ്ങാതിരിക്കാൻ കഴി
ഞ്ഞില്ലേ?38പ്രലോഭിക്കപ്പെടാതിരിക്കാൻ ഉണർ
ന്നിരുന്നു പ്രാർത്ഥിക്കുക. ശരിയായതു ചെ
യ്യാൻ ആത്മാവ് ആഗ്രഹിക്കുന്നു. എന്നാൽ ശരീ
രമാകട്ടെ ദുർബ്ബലവും."
39യേശു വീണ്ടും ദൂരേക്കുമാറി അതേ പ്രാർത്ഥ
ന നടത്തി.40അവൻ ശിഷ്യന്മാരുടെയടുത്തേക്കു
മടങ്ങിയെത്തി. വീണ്ടും അവർ ഉറങ്ങുന്നത് യേ
ശുകണ്ടു. അവരുടെ കണ്ണുകൾ വളരെ ക്ഷീണി
ച്ചിരുന്നു. യേശുവിനോടു എന്തു പറയണമെന്ന്
അവർക്കറിയില്ലായിരുന്നു.
41മൂന്നാം തവണ പ്രാർത്ഥിച്ചശേഷം യേശു
ശിഷ്യന്മാരുടെയടുത്തേക്കു മടങ്ങിവന്നു. അവൻ
അവരോടു പറഞ്ഞു,"നിങ്ങൾ ഇപ്പോഴും ഉറ
ങ്ങുകയും വിശ്രമിക്കുകയും ചെയ്യുകയാണോ?
മതി, മനുഷ്യപുത്രൻ പാപികളുടെ കൈയിൽ
ഏല്പിക്കപ്പെടാൻ സമയമായി. 42എഴുന്നേൽക്ക!
നമുക്കുപോകാം. ഇതാ എന്നെ ഒറ്റിക്കൊടുക്കാൻ
പോകുന്നവൻ എത്തിയിരിക്കുന്നു."

### യേശു ബന്ധിക്കപ്പെടുന്നു

(മത്താ. 26:47-56; ലൂക്കൊ. 22:47-53; യോഹ. 18:3-12)

43അവർ സംസാരിച്ചുകൊണ്ടിരിക്കവേ യൂദാ
അവിടെയെത്തി. പന്ത്രണ്ടു ശിഷ്യന്മാരിലൊ
രാളായിരുന്നു അയാൾ. അയാളോടൊപ്പം അനേ
കം പേരുണ്ടായിരുന്നു. മഹാപുരോഹിതന്മാരും
ശാസ്ത്രിമാരും ജനത്തിൻെറ മൂപ്പന്മാരും അയച്ച
താണവരെ. യൂദായോടൊപ്പം വന്ന അവർ വാ
ളും വടിയും എടുത്തിരുന്നു.
44യേശുവിനെ ഒറ്റിക്കൊടുക്കുന്നതിന് യൂദാ
അവർക്ക് ഒരടയാളം നൽകിയിരുന്നു. അവൻ
പറഞ്ഞു,"ഞാൻ ചുംബിക്കുന്നവനാണ് യേശു.
അവനെ ബന്ധിച്ച് ഭദ്രമായി കൊണ്ടുപോവു
ക."45യൂദായേശുവിൻെറഅടുത്തെത്തിപറഞ്ഞ,
"ഗുരോ," അനന്തരം യൂദാ യേശുവിനെ ചുംബി
ച്ചു. 46അപ്പോൾ അവർ യേശുവിനെ പിടി
കൂടി ബന്ധിച്ചു.47യേശുവിനു ചുറ്റും നിന്നി
രുന്ന ശിഷ്യന്മാരിലൊരാൾ വാൾ വലിച്ചൂരി.
അവൻ മഹാപുരോഹിതൻെറ ദാസനെ വെട്ടി
കാതറുത്തു കളയുകയും ചെയ്തു.
48യേശു പറഞ്ഞു, "ഒരു കുറ്റവാളിയെ എന്ന
പോലെവാളും വടിയുമായിട്ടാണോ എന്നെ പി
ടിക്കാൻ വന്നത്? 49എന്നും ഞാനിവിടെ ദൈവാ
ലയത്തിൽ നിങ്ങളുടെ ഇടയിൽ ഉപദേശിക്കു
ന്നുണ്ടായിരുന്നല്ലോ. നിങ്ങളെന്നെ പിടിച്ചില്ല.
പക്ഷെ തിരുവെഴുത്തുകളിലുള്ളതു പോലെ
യൊക്കെ സംഭവിക്കട്ടെ." 50അപ്പോൾ ശിഷ്യന്മാ
രെല്ലാം അവനെ ഉപേക്ഷിച്ച് ഓടിപ്പോയി.
51ഒരു യുവാവ് യേശുവിനെ അനുഗമിക്കുന്നു
ണ്ടായിരുന്നു. അയാൾ ഒരുലിനൻ പുതപ്പു മാത്രം
ധരിച്ചിരുന്നു. അവർ അവനെയുംപിടിച്ചു. 52അ
പ്പോൾ അവൻ പുതപ്പു വലിച്ചെറിഞ്ഞ് നഗ്ന
നായി ഓടിപ്പോയി.

### യേശു യെഹൂദപ്രമാണിമാരുടെ മുമ്പിൽ

(മത്താ. 26:57-68; ലൂക്കൊ. 22:54-55, 63-71;
യോഹ. 18:13-14, 19-24)

53അവർ യേശുവിനെ ബന്ധിച്ച് മഹാപുരോ
ഹിതൻെറ വീട്ടിലേക്കു കൊണ്ടുപോയി. എല്ലാ
മഹാപുരോഹിതന്മാരും മൂപ്പന്മാരും ശാസ്ത്രി
മാരും അവിടെകൂടിയിരുന്നു. 54പത്രൊസ് യേശു
വിനെ പിന്തുടർന്നുവെങ്കിലും അവൻെറ അടു
ത്തേക്കുവന്നില്ല. പത്രൊസ് മുറ്റത്തുതന്നെ നി
ന്നു. അവനവിടെ കാവൽക്കാരോടൊത്ത് ഇരു
ന്നു. അവരുടെ കൂടെ തീയും കാഞ്ഞ് അവനി
രുന്നു.
55മഹാപുരോഹിതരും യെഹൂദസമിതി മുഴു
വനും യേശുവിനെ കൊല്ലുന്നതിന് ഒരു കാരണ
മായി അവനെതിരെ എന്തെങ്കിലും തെളിവു
കണ്ടുപിടിക്കാൻ ശ്രമിച്ചു. പക്ഷെ അവർക്കൊ
ന്നും കണ്ടെത്താനായില്ല.56പലരും വന്ന് യേശു
വിനെതിരെ കള്ളസാക്ഷി പറഞ്ഞു. പക്ഷേ
അവർ പറഞ്ഞതെല്ലാം പരസ്പരവിരുദ്ധമായി
രുന്നു.
57അപ്പോൾ ചിലർ എഴുന്നേറ്റ് അവനെതിരെ
ഇങ്ങനെ കള്ളസാക്ഷ്യം കൊണ്ടുവന്നു. 58‘"മനു
ഷ്യരുണ്ടാക്കിയ ഈ ദൈവാലയം ഞാൻ തകർ
ക്കുമെന്നിയാൾ പറയുന്നതു ഞങ്ങൾ കേട്ടു.

മൂന്ന് നാൾ കഴിഞ്ഞ് മനുഷ്യന് നിർമ്മിക്കാനാ
വാത്ത ഒരു ദൈവാലയം ഞാൻ പണിയും
എന്നും.'" **59**പക്ഷേ അവർ പറഞ്ഞ ഇക്കാര്യങ്ങ
ളും പരസ്പര വിരുദ്ധങ്ങളായിരുന്നു.
**60**അപ്പോൾ മഹാപുരോഹിതൻ എഴുന്നേറ്റു
നിന്ന്, യേശുവിനോടു ചോദിച്ചു, "ഇവർ നിന
ക്കെതിരെ ഉന്നയിക്കുന്ന ഈ ആരോപണങ്ങൾ
ക്കു മറുപടിപറയാൻ നിനക്കൊന്നുമില്ലേ? ഇ
വർ സത്യമാണോ പറയുന്നത്?" **61**പക്ഷേ യേശു
ഒന്നും മറുപടി പറഞ്ഞില്ല. മഹാപുരോഹിതൻ
യേശുവിനോടു മറ്റൊരു ചോദ്യം കൂടി ചോദി
ച്ചു,"നീയാണോ ക്രിസ്തു, വാഴ്ത്തപ്പെട്ട ദൈവ
ത്തിന്റെ പുത്രൻ?"
**62**യേശു മറുപടി പറഞ്ഞു, "അതെ, ഞാനാ
ണു ദൈവപുത്രൻ. ഭാവിയിൽ മനുഷ്യപുത്രൻ
ദൈവത്തിന്റെ വലതു വശത്തിരിക്കുന്നത്
നിങ്ങൾ കാണും. സ്വർഗ്ഗമേഘങ്ങളിൽ മനുഷ്യ
പുത്രൻ വരുന്നതും നിങ്ങൾ കാണും."
**63**ഇതു കേട്ട് മഹാപുരോഹിതൻ കോപാകുല
നായി. അയാൾ തന്റെവസ്ത്രങ്ങൾ കീറിക്കൊ
ണ്ടുപറഞ്ഞു, "ഇനി ഞങ്ങൾക്കു മറ്റു സാക്ഷിക
ളെവേണ്ട!**64**അവൻ ദൈവവിരുദ്ധമായി പറയു
ന്നതെല്ലാം നിങ്ങൾ കേട്ടില്ലേ? നിങ്ങൾക്കെന്തു
തോന്നുന്നു?"
യേശു കുറ്റക്കാരനാണെന്ന് എല്ലാവരും പറ
ഞ്ഞു. അവൻ വധിക്കപ്പെടണമെന്ന് അവർ പറ
ഞ്ഞു. **65**അവരിൽ ചിലർ അവന്റെമേൽ തുപ്പി.
അവർ അവന്റെ മുഖം മൂടി അവനെ ഇടിച്ചു.
അവർ ആവശ്യപ്പെട്ടു, "നീ പ്രവാചകനാണെ
ന്ന് സാക്ഷ്യപ്പെടുത്തുക." കാവൽക്കാർ യേശു
വിനെ ദൂരേക്കു കൊണ്ടുപോയി മർദ്ദിച്ചു.

### പത്രൊസ് യേശുവിനെ തള്ളിപ്പറയുന്നു

(മത്താ. 26:69-75; ലൂക്കൊ. 22:56-62;
യോഹ. 18:15-18, 25-27)

**66**ആ സമയം പത്രൊസ് മുറ്റത്ത് തന്നെയായി
രുന്നു. മഹാപുരോഹിതന്റെ ഒരു ദാസി പത്രൊ
സിനെ സമീപിച്ചു. **67**അവർ തീ കാഞ്ഞുകൊ
ണ്ടിരിക്കുന്നത് അവൾ കണ്ടു. അവൾ അവനെ
സൂക്ഷിച്ചു നോക്കി. അവൾ പറഞ്ഞു, "നീയും
നസറെത്തിലെ യേശുവിന്റെകൂടെ ഉണ്ടായിരു
ന്നല്ലോ."
**68**പക്ഷേ താനൊരിക്കലും യേശുവിനോടൊ
പ്പം ഉണ്ടായിരുന്നില്ലെന്ന് പത്രൊസ് പറഞ്ഞു.
അവൻ പറഞ്ഞു,"നീ എന്തിനെപ്പറ്റിയാണു പറ
യുന്നതെന്ന് എനിക്കു മനസ്സിലാകുന്നില്ല." പ
ത്രൊസ് മുറ്റത്തിന്റെ പടിവാതിൽക്കലേക്കു
പോയി.
**69**അവിടെയും ദാസി പത്രൊസിനെ കണ്ടു.
അവൾ അവിടെ നിന്നവരോടുപറഞ്ഞു, "ഇ
യാൾ യേശുവിന്റെ കൂടെയുണ്ടായിരുന്നവരിൽ
ഒരാളാണ്." **70**അപ്പോഴും പത്രൊസ് അതുവീ
ണ്ടും നിഷേധിച്ചു, അല്പം കഴിഞ്ഞ് ചിലർ പ
ത്രൊസിന്റെ അടുത്തു നിൽക്കുകയായിരുന്നു.
അവർ പറഞ്ഞു, "ഞങ്ങൾക്കറിയാം "നീ യേശു
വിന്റെ അനുയായികളിലൊരാളാണെന്ന്. നീ
ഒരു ഗലീലക്കാരനാണല്ലോ."
**71**അപ്പോൾ പത്രൊസ് ശപിക്കാൻ തുടങ്ങി.
അവൻ ശക്തിയായി പറഞ്ഞു,"ദൈവം സാ
ക്ഷിയായി ഞാൻ ആണയിടുന്നു. നിങ്ങൾ പറ
യുന്നയാളെ എനിക്കറിയില്ല."
**72**പത്രൊസ് ഇതു പറഞ്ഞുകഴിഞ്ഞപ്പോൾ
കോഴിരണ്ടാമതുംകൂകി. അപ്പോൾ യേശുവിന്റെ
വാക്കുകൾ അവൻ ഓർത്തു, "കോഴി രണ്ടു
പ്രാവശ്യം കൂകും മുമ്പ് മൂന്നു പ്രാവശ്യം നീ
എന്നെ നിഷേധിക്കും. "പത്രൊസിന് സങ്കട
മായി. അവൻ കരയാൻ തുടങ്ങി.

### പീലാത്തൊസ് യേശുവിനെ വിചാരണ ചെയ്യുന്നു

(മത്താ. 27:1-2,11-14; ലൂക്കൊ.23:1-5; യോഹ.18:28-38)

**15** പുലർച്ചെ തന്നെ മഹാപുരോഹിതരും
ജനത്തിന്റെ മൂപ്പന്മാരും ശാസ്ത്രിമാരും
യെഹൂദസമിതി മുഴുവനും യേശുവിനെ എന്താ
ണുചെയ്യേണ്ടതെന്നു തീരുമാനിച്ചു. അവർ അവ
നെബന്ധിച്ച് പീലാത്തൊസിന്റെ മുമ്പിൽ
കൊണ്ടുചെന്നു. അവർ യേശുവിനെ പീലാ
ത്തൊസിനെ ഏല്പിച്ചു.
**2**പീലാത്തൊസ് യേശുവിനോടു ചോദിച്ചു,
"നീ യെഹൂദരുടെ രാജാവാണോ?" യേശു പറ
ഞ്ഞു,"അതെ, അതു ശരിയാണ്."
**3**മഹാപുരോഹിതന്മാർ യേശുവിന്റെ മേൽ
പല ആരോപണങ്ങളും ഉന്നയിച്ചു. **4**പീലാ
ത്തൊസ് യേശുവിനോടു മറ്റൊരു കാര്യം കൂടി
ചോദിച്ചു. "ഇവർ നിനക്കെതിരായി പല കുറ്റ
ങ്ങളും ആരോപിക്കുന്നു. എന്നിട്ടും നിന്റെ രക്ഷ
യ്ക്കായി നീയെന്താണ് മറുപടിയൊന്നും പറ
യാത്തത്?"**5**പക്ഷെ യേശു അപ്പോഴും ഒന്നും പറ
യാത്തതു കണ്ട് പീലാത്തൊസ് അത്ഭുതപ്പെട്ടു.

### യേശുവിനെ മോചിപ്പിക്കാനുള്ള പീലാത്തൊസിന്റെ വിഫലശ്രമം

(മത്താ. 27:15-31; ലൂക്കൊ. 23:13-25;
യോഹ. 18:39-19:6)

**6**എല്ലാ പെസഹാനാളിലും പീലാത്തൊസ്
ഒരാളെ വീതം തടവിൽനിന്നും വിട്ടിരുന്നു. ജ
നങ്ങളാവശ്യപ്പെടുന്ന ആരെയും അയാൾക്കു
വിടാമായിരുന്നു. **7**ആ സമയം, തടവറയിൽ ബറ
ബ്ബാസ് എന്നൊരാളുണ്ടായിരുന്നു. അയാൾ ക
ലാപകാരികളുടെകൂടെ തടവിലായിരുന്നു. ക
ലാപങ്ങളിലെ കൊലയാളിയായിരുന്നു അവൻ.
**8**അത്തവണയും ജനങ്ങൾ പീലാത്തൊസിനോ
ട് പതിവുപോലെ ഒരാളെ മോചിപ്പിക്കാനാവ
ശ്യപ്പെട്ടു.
**9**പീലാത്തൊസ് അവരോടു ചോദിച്ചു, "യെ
ഹൂദരാജാവിനെ ഞാൻ നിങ്ങൾക്കു വിട്ടുതര
ണമോ?"**10**മഹാപുരോഹിതർ അസൂയ കൊണ്ടാ
ണ് യേശുവിനെ തന്നെ ഏല്പിച്ചതെന്ന് പീലാ
ത്തൊസിന് അറിയാമായിരുന്നു.**11**പക്ഷേ യേശു
വിനെയല്ലാതെ ബറബ്ബാസിനെ മോചിപ്പിക്ക
ണമെന്ന് ആവശ്യപ്പെടുവാൻ മഹാപുരോഹി
തർ ജനങ്ങളെ പ്രേരിപ്പിച്ചു. **12**പീലാത്തൊസ്
വീണ്ടും അവരോടു ചോദിച്ചു, "എങ്കിൽ നിങ്ങ
ൾ യെഹൂദരുടെ രാജാവെന്നു വിളിക്കുന്ന ഈ
മനുഷ്യനെ ഞാനെന്തു ചെയ്യണം?" **13**ജനങ്ങൾ
വീണ്ടും വിളിച്ചു പറഞ്ഞു, "അവനെ ക്രൂശിക്കു
ക! **14**പീലാത്തൊസ് ചോദിച്ചു, "എന്തിനാണ്?
അവനെന്തു തെറ്റു ചെയ്തു?" പക്ഷെ ജനങ്ങൾ
കൂടുതൽഉച്ചത്തിൽ വിളിച്ചു പറഞ്ഞു,"അവനെ
ക്രൂശിക്കുക."**15**ജനക്കൂട്ടത്തെ തൃപ്തിപ്പെടുത്താൻ
പീലാത്തൊസ് ബറബ്ബാസിനെ അവർക്കു വിട്ടു
കൊടുത്തു. യേശുവിനെ ചാട്ടവാറുകൊണ്ടടി
ക്കാനും അയാൾ പട്ടാളക്കാരോട് ആജ്ഞാപി
ച്ചു. അനന്തരം യേശുവിനെ ക്രൂശിക്കുവാൻ
പീലാത്തൊസ് അവനെ പട്ടാളക്കാരെ ഏല്പി
ച്ചു. **16**പട്ടാളക്കാർ മുഴുവനും യേശുവിനെ നാടു
വാഴിയുടെ കൊട്ടാരത്തിലേക്കു കൊണ്ടുവന്നു.
അവർ മറ്റു പട്ടാളക്കാരെയും വിളിച്ചു. **17**അവര

വനെ ഒരു ചുവന്നമേലങ്കി ധരിപ്പിച്ചു. ഒരു
മുൾക്കിരീടമുണ്ടാക്കി. അത് യേശുവിൻെറ തല
യിലണിയിച്ചു.
**18**അനന്തരം അവർ യേശുവിനെ “യെഹൂദരു
ടെരാജാവേ” എന്നു വിളിച്ചു. **19**പട്ടാളക്കാർ
അവൻെറതലയിൽ ഒരു വടികൊണ്ട് അടി
യ്ക്കുകയും മുഖത്ത് തുപ്പുകയും ചെയ്തു.
അവർ അവൻെറ മുമ്പിൽ മുട്ടുകുത്തി വന്ദിച്ച്
അവനെ പരിഹസിച്ചു. **20**അതിനുശേഷം ചുവ
ന്നമേലങ്കി ഊരി അവൻെറ തന്നെ വസ്ത്രങ്ങൾ
അവർ അവനെ ധരിപ്പിച്ചു. പിന്നെ അവർ
അവനെ ക്രൂശിക്കാൻ കൊണ്ടുപോയി.

### യേശു ക്രൂശിക്കപ്പെടുന്നു

(മത്താ. 27:32-44; ലൂക്കൊ. 23:26-43; യോഹ. 19:17-27)
**21**കുറേനക്കാരൻ ശിമോൻ ആ വഴി കടന്നു
പോകുകയായിരുന്നു. അയാൾ അലക്സന്തരി
ൻെറയും രൂഫൊസിൻെറയും പിതാവായിരു
ന്നു. അയാൾ നാട്ടിൻപുറത്തുനിന്നും നഗരത്തി
ലേക്കു വരികയായിരുന്നു. യേശുവിൻെറ കുരി
ശുചുമക്കുവാൻ പട്ടാളക്കാർ അയാളെ നിർബ
ന്ധിച്ചു. **22**അവർ യേശുവിനെ ഗൊൽഗോഥാ
യിലേക്കു കൊണ്ടുപോയി. (“തലയോട്ടിയുടെ
സ്ഥലം”എന്നാണീവാക്കിൻെറ അർത്ഥം.) **23**ഗൊ
ൽഗോഥായിൽ പട്ടാളക്കാർ യേശുവിനെ വീ
ഞ്ഞു കുടിപ്പിക്കുവാൻ ശ്രമിച്ചു. അതിൽ മീറാ
കലർത്തിയിരുന്നു. പക്ഷെ അതുകുടിക്കാൻ യേ
ശുവിസമ്മതിച്ചു.**24**പട്ടാളക്കാർ യേശുവിനെ കു
രിശിൽ ചേർത്തുവച്ച് ആണിയടിച്ചു. അവർ
അവൻെറ വസ്ത്രം കീറിയെടുത്ത് അവരുടെയി
ടയിൽവീതിച്ചു. ഒരോരുത്തർക്കും ഏതു വസ്ത്ര
ഭാഗം കിട്ടണമെന്നവർ നറുക്കിട്ടു.
**25**യേശുവിനെ അവർ കുരിശിൽ തറച്ചപ്പോ
ൾകാലത്തു ഒൻപതു മണിയായിരുന്നു. **26**യേശു
വിനെതിരെയുള്ള കുറ്റം ആ മുദ്രപത്രത്തിൽ
“യെഹൂദരുടെ രാജാവ്” എന്നും രേഖപ്പെടുത്തി
യിരുന്നു. **27**അവർ യേശുവിനോടൊപ്പം രണ്ടു
കള്ളന്മാരെയും ക്രൂശിച്ചിരുന്നു. ഒരുവനെ അവ
ൻെറ ഇടതുവശത്തും മറ്റവനെ അവൻെറ വല
തുവശത്തും.* **28-29**ആ വഴി കടന്നുപോയവരെ
ല്ലാംയേശുവിനെ ദുഷിച്ചുപറഞ്ഞു. അവർ തല
യാട്ടിക്കൊണ്ടുപറഞ്ഞു, “നീ ദൈവാലയം പൊ
ളിക്കുമെന്നും മൂന്നുദിവസം കൊണ്ട് നീ അതു
പണിയുമെന്നും പറഞ്ഞു. **30**എങ്കിൽ നീ തന്നെ
നിന്നെ രക്ഷിക്കൂ! കുരിശിൽ നിന്നിറങ്ങി വരൂ.”
**31**മഹാപുരോഹിതന്മാരും ശാസ്ത്രിമാരും അ
വിടെയുണ്ടായിരുന്നു. ജനങ്ങൾ ചെയ്തതുപോ
ലെ തന്നെ അവരും യേശുവിനെ പരിഹസിച്ചു.
അവർ അന്യോന്യം പറഞ്ഞു, “അവൻ മറ്റുള്ള
വരെ രക്ഷിച്ചു. എന്നാൽ സ്വയം രക്ഷിക്കാന
വനു കഴിയുന്നില്ല. **32**അവൻ യെഹൂദരാജാവാ
യ യഥാർത്ഥ ക്രിസ്തുവാണെങ്കിൽ അവൻ
കുരിശിൽനിന്നിറങ്ങി വരട്ടെ. അതു കണ്ടാൽ
നമുക്കവനിൽ വിശ്വസിക്കാം.” അവനോടൊപ്പം
ക്രൂശിക്കപ്പെട്ടവരും അവനെ പരിഹസിച്ചു.

### യേശു മരിക്കുന്നു

(മത്താ. 27:45-56; ലൂക്കൊ. 23:44-49; യോഹ. 19:28-30)
**33**ഉച്ചയ്ക്ക് രാജ്യമാകെ ഇരുണ്ടു. മൂന്നുമണി
വരെ ഇരുട്ടു തുടർന്നു. **34**മൂന്നു മണിക്കു യേശു
ഉറക്കെ നിലവിളിച്ചു, “എലോഹീ, എലോഹീ,
ലമ്മാ ശബ്ബക്താനീ.” ഇതിൻെറ അർത്ഥം ഇങ്ങ
നെയാണ്,“ എൻെറ ദൈവമേ, എൻെറ ദൈവ
മേ, നീയെന്താണെന്നെ കൈവിട്ടത്?”*
**35**അവിടെയുണ്ടായിരുന്നവരിൽ ചിലർ ഇതു
കേട്ടു. അവർ പറഞ്ഞു, “നോക്കൂ, അവൻ ഏലീ
യാവെ വിളിക്കുകയാണ്.”
**36**ഒരാൾ ഓടിച്ചെന്ന് ഒരു നീർപ്പഞ്ഞികൊ
ണ്ടുവന്നു. അയാൾ അതു വിനാഗിരിയിൽ മുക്കി
ഒരു കമ്പിൽ കെട്ടി. അയാൾ ആ കമ്പ് ഉയർത്തി
യേശുവിന് കുടിക്കാൻ നീർപ്പഞ്ഞി കൊടുത്തു.
അയാൾ പറഞ്ഞു, “അവനെ കുരിശിൽനിന്നും
ഇറക്കാൻ ഏലീയാവ് വരുമോ എന്നു നമുക്കു
കാണാം.”
**37**അപ്പോൾ യേശു ഉച്ചത്തിൽ കരയുകയും
അന്ത്യശ്വാസം വിടുകയും ചെയ്തു.
**38**യേശു മരിക്കുമ്പോൾ ദൈവാലയത്തിലെ
തിരശ്ശീല രണ്ടായി മുറിഞ്ഞു. മുകളിൽനിന്ന്
താഴെവരെ അതുകീറി. **39**യേശു എങ്ങനെ മരി
ച്ചു എന്നത് അവനു മുമ്പിൽനിന്നിരുന്ന ശതാ
ധിപൻ കണ്ടു. അയാൾപറഞ്ഞു, “ഈ മനുഷ്യൻ
യഥാർത്ഥത്തിൽ ദൈവപുത്രനായിരുന്നു.”
**40**ഏതാനും സ്ത്രീകൾ അകലെ നിന്ന് എല്ലാം
വീക്ഷിക്കുന്നുണ്ടായിരുന്നു. അതിൽ മഗ്ദലമറി
യയും, ശലോമയും ചെറിയ യാക്കോബിൻെറ
യും യോസെയുടെയും അമ്മയായ മറിയയും
ഉണ്ടായിരുന്നു. **41**ഇവർ യേശു ഗലീലയിൽ ആ
യിരുന്നപ്പോൾ അവനെ അനുഗമിച്ചിരുന്നു. മറ്റ
നേകം സ്ത്രീകളും അവിടെ ഉണ്ടായിരുന്നു. അ
വർ യേശുവിനോടൊപ്പം യെരൂശലേമിലേക്കു
വന്നവരായിരുന്നു.

### യേശുവിനെ സംസ്കരിക്കുന്നു

(മത്താ. 27:57-61; ലൂക്കൊ. 23:50-56; യോഹ. 19:38-42)
**42**അത് ഒരുക്കദിവസമായിരുന്നു. (അതായത്
ശബ്ബത്തിൻെറ തലേന്ന്). അന്തരീക്ഷം ഇരുട്ടി.
**43**അരിമത്ഥ്യക്കാരനായ യോസേഫ് എന്നൊ
രാൾ പീലാത്തൊസിനെ സമീപിച്ച് യേശുവി
ൻെറ ശരീരം ആവശ്യപ്പെടാൻ ധൈര്യം കാട്ടി.
യോസേഫ് യെഹൂദസമിതിയിലെ പ്രധാനപ്പെ
ട്ട ഒരു അംഗമായിരുന്നു. ദൈവരാജ്യം പ്രതീക്ഷി
ച്ചു കഴിഞ്ഞവനുമായിരുന്നു അയാൾ. **44**യേശു
മരിച്ചവാർത്ത പീലാത്തൊസിനെ അത്ഭുത
പ്പെടുത്തി. യേശുവിനു കാവൽ നിന്ന ശതാധി
പനെ പീലാത്തൊസ് വിളിച്ചു. യേശു മരിച്ചു
കഴിഞ്ഞോ എന്നയാളോടു ചോദിച്ചു. **45**യേശു
മരിച്ചെന്നയാൾ പറഞ്ഞു. യേശുവിൻെറ ശരീ
രം പീലാത്തൊസ് യോസേഫിനു വിട്ടു കൊടു
ത്തു.
**46**യോസേഫ് കുറച്ചു നേരിയതുണി കൊണ്ടു
വന്ന് യേശുവിൻെറ ശരീരം കുരിശിൽ നിന്നിറ
ക്കി നേരിയതുണിയിൽ പൊതിഞ്ഞു. പാറ
യിൽ വെട്ടിയുണ്ടാക്കിയ കല്ലറയിൽ അയാൾ
യേശുവിൻെറ ശരീരം വെച്ചു. ഒരുവലിയ കല്ലു
കൊണ്ട് കല്ലറയുടെ വാതിലും അടച്ചു. **47**മഗ്ദ
ലമറിയയും യോസെയുടെ മാതാവായ മറിയ
യും അവൻെറ ശരീരം വച്ച സ്ഥലം കണ്ടു.

### യേശു ഉയിർത്തെഴുന്നേറ്റു

(മത്താ. 28:1-8; ലൂക്കൊ. 24:1-12; യോഹ. 20:1-10)
**16** ശബ്ബത്തുദിനത്തിൻെറ പിറ്റേന്ന് മഗ്ദല
മറിയയും ശലോമയും യാക്കോബിൻെറ

---

**വാക്യം 28** ചില ഗ്രീക്കുപതിപ്പുകളിൽ 28ാം വാക്യം “തിരുവെഴുത്തുകൾ നിവൃത്തിയാകേണ്ടതിന്, അവനെ കുറ്റവാളികളോട് ചേർത്തു” എന്നു കൂടെ കാണുന്നു.

**“എൻെറ ദൈവമേ ... കൈവിട്ടത്?”** ഉദ്ധരണി സങ്കീ. 22:1.

അമ്മയായ മറിയയും യേശുവിനെ പൂശുന്നതി
നായി സുഗന്ധതൈലങ്ങൾ വാങ്ങി. **2**ആഴ്ച
യിലെ ആദ്യദിവസം അതിരാവിലെ, അവർ
കല്ലറയിങ്കലേക്കു ചെന്നു. സൂര്യോദയം ആരംഭി
ച്ചതേയുള്ളൂ. **3**ആ സ്ത്രീകൾ പരസ്പരം പറ
ഞ്ഞു, "കല്ലറയുടെ വാതിലടയ്ക്കുന്ന ഒരു കല്ലു
ണ്ട്. നമുക്കു വേണ്ടി ആരത് മാറ്റും?"

**4**അപ്പോൾ അവർ നോക്കിയപ്പോൾ കല്ലു
ഉരുട്ടിമാറ്റിയിരിക്കുന്നതു കണ്ടു. വളരെ വലിയ
തായിരുന്നിട്ടും ആ കല്ല് വളരെദൂരേക്കു മാറ്റിയി
രിക്കുന്നതായി കണ്ടു. **5**അവർ കല്ലറയിലേക്കു
നടന്നു. വെളുത്ത അങ്കിധരിച്ചൊരു ചെറുപ്പ
ക്കാരനെ അവർ കണ്ടു. അവൻ കല്ലറയുടെ
വലതുഭാഗത്ത് ഇരിക്കുകയായിരുന്നു. സ്ത്രീകൾ
ഭയന്നു.

**6**പക്ഷെ അയാൾപറഞ്ഞു, "ഭയപ്പെടേണ്ട, നി
ങ്ങൾ ക്രൂശിക്കപ്പെട്ട നസറെത്തുകാരനായ യേ
ശുവിനെ അന്വേഷിക്കുന്നു. അവൻ ഉയിർത്തെ
ഴുന്നേറ്റിരിക്കുന്നു. അവനിവിടെയില്ല. 'നോക്കൂ,
അവൻ മരിച്ചപ്പോൾ ഇവിടെയാണവനെ അട
ക്കിയത്.**7**നിങ്ങൾ ചെന്ന് അവന്റെ ശിഷ്യന്മാ
രോടും പ്രത്യേകിച്ച് പത്രൊസിനോടും ഇങ്ങ
നെപറയുക. യേശു ഗലീലയിലേക്കു പോകു
ന്നു. നിങ്ങളെക്കാൾ മുമ്പേ അവനവിടെയെ
ത്തും. അവൻ നിങ്ങളോടു മുമ്പു പറഞ്ഞതു
പോലെ നിങ്ങൾക്കവിടെ അവനെ കാണാം.'"

**8***ആ സ്ത്രീകൾ വളരെ ഭയപ്പെടുകയും പരി
ഭ്രമിക്കുകയും ചെയ്തു. അവർ കല്ലറയിൽ നി
ന്നും ഓടിപ്പോയി. ഭയചകിതരായതിനാൽ അ
വർ ആരോടും ഒന്നും പറഞ്ഞില്ല.

## ചില ശിഷ്യന്മാർ യേശുവിനെ കാണുന്നു

(മത്താ. 28:9-10; ലൂക്കൊ. 24:13-35; യോഹ. 20:11-18)

**9**ആഴ്ചയിലെ ആദ്യദിവസം പുലർച്ചയ്ക്കു
തന്നെ യേശു ഉയിർത്തെഴുന്നേറ്റു. അവൻ ആ
ദ്യം മഗ്ദലമറിയയ്ക്കു പ്രത്യക്ഷനായി. ഒരിക്കൽ
അവൻ ഏഴു അശുദ്ധാത്മാക്കളെ അവളിൽനി
ന്നും ഒഴിപ്പിച്ചതാണ്. **10**അവൾ വിവരം യേശുവി
ന്റെ ശിഷ്യന്മാരുടെ അടുത്തെത്തിച്ചു. അവർ
വളരെ ദു:ഖിച്ചും കരഞ്ഞും കൊണ്ടിരിക്കുകയാ
യിരുന്നു. **11**പക്ഷെ യേശു ജീവിച്ചിരിപ്പുണ്ടെന്ന്
മറിയ അവരോടു പറഞ്ഞു. താൻ അവനെ ക
ണ്ടെന്നും അവൾ പറഞ്ഞു. പക്ഷെ ശിഷ്യന്മാർ
അവളെ വിശ്വസിച്ചില്ല.

**12**പിന്നീട് രണ്ടു ശിഷ്യന്മാർ വെളിമ്പ്രദേശ
ത്തിലൂടെ നടക്കുമ്പോൾ യേശു അവർക്കു പ്രത്യ
ക്ഷപ്പെട്ടു. അവൻ കൊല്ലപ്പെടും മുമ്പ് ഉണ്ടായി
രുന്ന രൂപത്തിലായിരുന്നില്ല പ്രത്യക്ഷപ്പെട്ടത്.
**13**ആ ശിഷ്യന്മാർ മടങ്ങിച്ചെന്ന് സംഭവിച്ചതു
മറ്റു ശിഷ്യന്മാരോടു പറഞ്ഞു. ഈ രണ്ടുപേ
രുടെ വാക്കും അവർ വിശ്വസിച്ചില്ല.

## യേശു ശിഷ്യന്മാരോടു സംസാരിക്കുന്നു

(മത്താ. 28:16-20; ലൂക്കൊ. 24:36-49;
യോഹ. 20:19-23; അ. പ്രവ. 1:6-8)

**14**പിന്നീട് പതിനൊന്നു ശിഷ്യന്മാരും ഭക്ഷ
ണം കഴിച്ചുകൊണ്ടിരിക്കവേ യേശു അവർക്കു
പ്രത്യക്ഷപ്പെട്ടു. അവരുടെ വിശ്വാസക്കുറവിന്
യേശു അവരെ ശാസിച്ചു. ഉയിർത്തെഴുന്നേ
ല്പിനു ശേഷം അവനെ കണ്ടവരെ വിശ്വസിക്കാ
ത്തതിനും അവരുടെ ഹൃദയകാഠിന്യത്തിനുമാണ
വൻ ശാസിച്ചത്.

**15**യേശു അവരോടു പറഞ്ഞു,"ലോകത്തിലെ
മ്പാടും പോകൂ. എല്ലാവരോടും സുവിശേഷം
പ്രസംഗിക്കൂ. **16**വിശ്വസിക്കുകയും സ്നാനപ്പെ
ടുകയും ചെയ്യുന്നവൻ രക്ഷിക്കപ്പെടും. വിശ്വ
സിക്കാത്തവൻ ശിക്ഷിക്കപ്പെടും. **17**വിശ്വസിക്കു
ന്നവർക്ക് ഈ കഴിവുകൾ അടയാളമായി ഉണ്ടാ
കും. ഭൂതങ്ങളെ അവർ എന്റെ നാമത്തിൽ
ഒഴിപ്പിക്കും. അവർ ഒരിക്കലും പഠിക്കാത്ത ഭാഷ
കൾ സംസാരിക്കും. **18**അവർ പാമ്പുകളെ കൈ
യിലെടുക്കും. വിഷംകുടിച്ചാലും അവർക്കൊരു
ദൂഷ്യവും വരികയില്ല. അവർ രോഗികളുടെ
മേൽ സ്പർശിച്ചാൽ രോഗികൾ സുഖപ്പെടും."

## യേശു സ്വർഗ്ഗത്തിലേക്ക് മടങ്ങിപ്പോകുന്നു

(ലൂക്കൊ. 24:50-53; അ. പ്രവ. 1:9-11)

**19**ശിഷ്യന്മാരോട് കർത്താവായ യേശു ഇതു
പറഞ്ഞു കഴിഞ്ഞപ്പോഴേക്കും അവൻ സ്വർഗ്ഗ
ത്തിലേക്ക് എടുക്കപ്പെട്ടു. അവിടെ യേശു ദൈ
വത്തിന്റെ വലത്തുഭാഗത്തിരുന്നു.

**20**ശിഷ്യന്മാർ എല്ലായിടങ്ങളിലും സഞ്ചരിച്ച്
സുവിശേഷം ജനങ്ങളിൽ എത്തിച്ചു. കർത്താ
വ് അവരെ സഹായിച്ചു. സുവിശേഷം സത്യ
മാണെന്ന് കർത്താവ് തെളിയിച്ചുകൊണ്ടിരുന്നു.
അതിനായി വീര്യപ്രവൃത്തികൾ കാട്ടാനുള്ള ക
ഴിവ് അവൻ ശിഷ്യന്മാർക്കു നൽകി.

---

**വാക്യം 8** ചില ഗ്രീക്കു കൈയെഴുത്തുകളിൽ, ഈ വാക്യത്തോടുകൂടെ പുസ്തകം അവസാനിക്കുന്നു.

# ലൂക്കൊസ് എഴുതിയ സുവിശേഷം

### യേശുവിന്റെ ജീവിതത്തെപ്പറ്റി ലൂക്കൊസ് എഴുതുന്നു

1 പ്രിയപ്പെട്ട തെയോഫിലോസേ, നമ്മുടെ യി
ടയിൽ നടന്ന കാര്യങ്ങളുടെ പ്രസക്തമായ
വിവരണം എഴുതുവാൻ വളരെയാളുകൾ ശ്രമി
ച്ചിട്ടുണ്ട്. 2ആരംഭംമുതൽ എല്ലാം കാണുകയും
അവന്റെ സന്ദേശം ജനങ്ങളോട് പറയുകയും
ചെയ്തുകൊണ്ട് ദൈവത്തെ ശുശ്രൂഷിച്ചവർ
നമുക്കു കൈമാറിയ കാര്യങ്ങൾ തന്നെയാണവ.
3പ്രഭോ! ഞാനെല്ലാക്കാര്യവും ആദ്യം മുതൽ ത
ന്നെ ശ്രദ്ധാപൂർവ്വം പഠിച്ചു. അപ്പോഴെനിക്കു
തോന്നി നിനക്കുവേണ്ടി അതെഴുതണമെന്ന്.
അതിനാൽ ഞാനതെല്ലാം ക്രമപ്പെടുത്തി ഒരു
പുസ്തകമെഴുതി. 4നിന്നെ അറിയിച്ച കാര്യ
ങ്ങൾ സത്യമാണെന്നു നീ മനസ്സിലാക്കുന്ന
തിനാണ് ഞാനിതെഴുതിയത്.

### സെഖര്യാവും എലീശബെത്തും

5ഹെരോദാവ് യെഹൂദ്യരാജ്യത്തെ രാജാവാ
യിരുന്നകാലത്ത് സെഖര്യാവ് എന്നൊരു പുരോ
ഹിതൻ ഉണ്ടായിരുന്നു. അബീയായുടെ ഗണ
ത്തിൽപ്പെട്ടവനായിരുന്നു അവൻ. അഹരോ
ന്റെ കുടുംബത്തിൽനിന്നുള്ളവളായിരുന്നു സെ
ഖര്യാവിന്റെ ഭാര്യ എലീശബെത്ത്. 6ദൈവ
ത്തിന്റെ മുമ്പിൽ അവർ നല്ലവരായിരുന്നു.
ദൈവത്തിന്റെ കല്പനകളെല്ലാം അവർ അനുസ
രിക്കുകയും മുടക്കം വരാതെ വിശ്വസ്തത
യോടെ പാലിക്കുകയും ജനങ്ങളോട് അങ്ങനെ
ചെയ്യാൻ പറയുകയും ചെയ്തു. 7പക്ഷേ സെഖ
ര്യാവിനും എലീശബെത്തിനും കുട്ടികളില്ലായി
രുന്നു. എലീശബെത്ത് വന്ധ്യയായിരുന്നു, ഇരു
വരും വൃദ്ധരുമായിരുന്നു.
8സെഖര്യാവ് ദൈവസന്നിധിയിൽ പുരോ
ഹിതനായി സേവനമനുഷ്ഠിക്കുകയായിരുന്നു.
അയാളുടെ ഗണത്തിന്റെ ഊഴമായിരുന്നു അ
പ്പോൾ. 9ദൈവത്തിന്റെ മുമ്പിൽ ധൂമാർപ്പണം
നടത്താൻ പുരോഹിതർ ഒരു പുരോഹിതനെ
എപ്പോഴും തെരഞ്ഞെടുക്കുമായിരുന്നു. സെഖ
ര്യാവിനെ അത്തവണ അത് ചെയ്യുന്നതിന്
തെരഞ്ഞെടുത്തു. അതിനാലയാൾ കർത്താവി
ന്റെ ദൈവാലയത്തിനുള്ളിലേക്കു കടന്നു. 10പു
റത്ത് അനേകമനേകം ആൾക്കാർ ഉണ്ടായിരുന്നു.
ധൂമാർപ്പണം നടക്കുമ്പോൾ അവർ പ്രാർത്ഥിക്കു
ന്നുണ്ടായിരുന്നു.
11അപ്പോൾ ധൂമബലിപീഠത്തിനു വലതുവ
ശത്തായി ദൈവത്തിന്റെ ദൂതൻ സെഖര്യാവി
നു മുമ്പിൽ വന്നു നിന്നു. 12ദൂതനെ കണ്ടപ്പോൾ
സെഖര്യാവിന് പരിഭ്രമവും വളരെ ഭയവും ഉ
ണ്ടായി. 13പക്ഷേ ദൂതൻ അയാളോടു പറഞ്ഞു.
“സെഖര്യാവേ, ഭയപ്പെടേണ്ട! നിന്റെ പ്രാർത്ഥ
ന ദൈവംകേട്ടിട്ടുണ്ട്. നിന്റെഭാര്യ എലീശബെ
ത്ത് ഒരാൺകുഞ്ഞിനു ജന്മം നൽകും. നീ അവന്
യോഹന്നാൻ എന്നു പേരിടേണം. 14നീ വളരെ
യധികം സന്തോഷവാനായിത്തീരും. അവന്റെ
ജനനത്തിൽ അനേകം പേർ സന്തോഷിക്കും.
15ദൈവത്തിന്റെ മുമ്പിൽ യോഹന്നാൻ വലി
യവനായിത്തീരും. അയാൾഒരിക്കലും വീഞ്ഞോ
മദ്യമോ കുടിക്കുകയില്ല. അമ്മയുടെ ഗർഭത്തി
ലായിരിക്കെത്തന്നെ യോഹന്നാനിൽ പരിശു
ദ്ധാത്മാവ് നിറയും. 16അനേകം യെഹൂദരെ യോ
ഹന്നാൻ അവരുടെ ദൈവമായ കർത്താവിലേ
ക്കുമടക്കിക്കൊണ്ടുവരും. 17യോഹന്നാൻ ഏലീ
യാവിന്റെആത്മാവിലും ശക്തിയിലും കർത്താ
വിന്റെ മുമ്പായി പോകും. ഏലീയാവിന്റെ
ആത്മാവും ശക്തിയും അവനുണ്ടാകും. പിതാക്ക
ന്മാർക്കും മക്കൾക്കുമിടയിൽ അവൻ സമാധാനം
സ്ഥാപിക്കും. ദൈവത്തെ അനുസരിക്കാത്ത ഒ
ട്ടേറെപ്പേരുണ്ട്. അവരെ നീതിമാന്മാരുടെ വി
ജ്ഞാനത്തിലേക്കു യോഹന്നാൻ കൊണ്ടുവരും.
അങ്ങനെ കർത്താവിന്റെ വരവിനുവേണ്ടി അ
വൻ ജനങ്ങളെ ഒരുക്കി നിർത്തും.”
18സെഖര്യാവ് ദൂതനോടുചോദിച്ചു, “നീ പറ
യുന്നതു സത്യമാണെന്നു ഞാനെങ്ങനെയറി
യും?ഞാനൊരു വൃദ്ധനും, എന്റെ ഭാര്യ വയസ്സേ
റെ ചെന്നവളുമാണ്.” 19ദൂതൻ പ്രതിവചിച്ചു,
“ദൈവത്തിനുമുമ്പിലുള്ള ഗബ്രീയേലാണു ഞാ
ൻ.നിന്നോടു സംസാരിക്കുവാനും ഈനല്ല വർ
ത്തമാനം നിന്നെഅറിയിക്കുവാനും ദൈവം എ
ന്നെ അയച്ചതാണ്. 20നോക്കൂ, ഇപ്പറഞ്ഞതെല്ലാം
സംഭവിക്കുംവരെ നിനക്കു സംസാരശേഷി ന
ഷ്ടപ്പെടുകയും നീ നിശ്ശബ്ദനാകുകയും ചെ
യ്യും. എന്തെന്നാൽ? ഞാൻ നിന്നോടു പറഞ്ഞ
കാര്യങ്ങൾ നീ വിശ്വസിച്ചില്ല. പക്ഷേ ഇതെ
ല്ലാം യഥാർത്ഥത്തിൽ സംഭവിക്കുകതന്നെ ചെ
യ്യും.”
21പുറത്ത് ജനങ്ങൾ സെഖര്യാവിനായി കാ
ത്തിരിക്കുകയായിരുന്നു. ദൈവാലയത്തിനുള്ളി
ൽ വളരെ നേരം അയാൾ ഇരിക്കുന്നതിൽ അവർ
അത്ഭുതപ്പെട്ടു. 22സെഖര്യാവ് പുറത്തേക്കു വ
ന്നു. പക്ഷേ അയാൾക്കു മിണ്ടുവാനാകുമായിരു
ന്നില്ല. ദൈവാലയത്തിനുള്ളിൽ വച്ച് അയാൾ
ക്കൊരു ദർശനമുണ്ടായെന്ന് ജനങ്ങൾ മനസ്സി
ലാക്കി. സെഖര്യാവിനു സംസാരിക്കാനായില്ല.
അയാൾ അവരോട് ആംഗ്യം കാണിച്ചു. 23തന്റെ
ശുശ്രൂഷാസമയം കഴിഞ്ഞപ്പോൾ അയാൾ വീ
ട്ടിലേക്കു പോയി. 24പിന്നീട് സെഖര്യാവിന്റെ
ഭാര്യ എലീശബെത്ത് ഗർഭിണിയായി. അതു
കൊണ്ടു അവൾ അഞ്ചു മാസത്തേക്കു വീടിനു
പുറത്തുപോയില്ല. എലീശബെത്തു പറഞ്ഞു,
25“കർത്താവ് എനിക്കെന്താണു ചെയ്തിരിക്കു
ന്നതെന്നുനോക്കൂ. ഇപ്പോഴവൻ അവന്റെ പ്രീ
തികാണിക്കുകയും കുട്ടികൾ ഇല്ലാത്തതു കൊ
ണ്ട് എനിക്കു ജനത്തിനു മുമ്പിൽ ഉണ്ടായിരുന്ന
അപമാനം ഇല്ലാതാക്കുകയും ചെയ്തിരിക്കു
ന്നു.”

### കന്യകമറിയ

26-27എലീശബെത്തിന് ആറുമാസം ഗർഭമുള്ള
പ്പോൾ ദൈവം ഗലീലയിലെ നസറെത്തു പട്ട
ണത്തിൽ താമസിക്കുന്ന ഒരു കന്യകയുടെ അടു

ത്തേക്ക് ഗബ്രീയേൽദൂതനെ അയച്ചു.മറിയ എ
ന്നുപേരായ ആ കന്യക ദാവീദിൻെറകുടുംബ
ത്തിൽപ്പെട്ട യോസേഫിൻെറ പ്രതിശ്രുതവധു
വായിരുന്നു.28ദൂതൻ അവളുടെയടുത്തെത്തി പ
റഞ്ഞു, “ദൈവത്താൽ അനുഗ്രഹിക്കപ്പെട്ടവളേ,
വന്ദനം! ദൈവം നിന്നോടൊപ്പമുണ്ട്.”

29പക്ഷേ ദൂതൻ പറഞ്ഞതു കേട്ട് മറിയയ്ക്ക്
ആശയക്കുഴപ്പമുണ്ടായി. അവളത്ഭുതം കൂറി.
“എന്താണ് ഈ ആശംസയുടെ അർത്ഥം?”

30ദൂതൻ അവളോടുപറഞ്ഞു,“ഭയപ്പെടാതിരി
ക്കൂ! മറിയേ, എന്തെന്നാൽ ദൈവം നിന്നിൽ
സംപ്രീതനായിരിക്കുന്നു. 31നോക്കൂ! നീ ഗർഭവ
തിയാകും. ഒരാൺകുഞ്ഞിനു നീ ജന്മമരുളും.
നീയവന് യേശു എന്നു പേരിടേണം. 32അവൻ
വലിയവനായിരിക്കും. ജനങ്ങൾഅവനെ അത്യു
ന്നതൻെറ പുത്രനെന്നു വിളിക്കും .കർത്താവായ
ദൈവം അവന് പിതാവായ ദാവീദിൻെറ സിം
ഹാസനം നൽകും. 33അവൻ യാക്കോബിൻെറ
ജനതയെ എക്കാലവും ഭരിക്കും. അവൻെറ ഭര
ണം ഒരിക്കലും അവസാനിക്കുകയുമില്ല.”

34മറിയ ദൂതനോടു ചോദിച്ചു, “അതെങ്ങനെ
സംഭവിക്കും? ഞാൻ വിവാഹിതയല്ലല്ലോ!” 35ദൂ
തൻ മറിയയോടു പറഞ്ഞു, “പരിശുദ്ധാത്മാവു
നിന്നിൽവരും. അത്യുന്നതൻെറ ശക്തി നിന്നിൽ
വാഴും. നിനക്കു ജനിക്കുന്ന കുഞ്ഞ് പരിശുദ്ധ
നാണ്. അവൻ ദൈവപുത്രനെന്നു വിളിക്കപ്പെ
ടും. 36നിൻെറ ബന്ധുവായ എലീശബെത്തും
ഗർഭം ധരിച്ചിരിക്കുന്നു. അവൾ വളരെ വൃദ്ധയാ
ണ്. എങ്കിലും അവൾക്കൊരു ആൺകുട്ടിയുണ്ടാ
കുവാൻ പോകുന്നു. എല്ലാവരും കരുതി അവൾ
ക്കിനി കുട്ടിയുണ്ടാവില്ലെന്ന്. എന്നാൽ അവളി
പ്പോൾ ആറുമാസം ഗർഭിണിയാണ്. 37ദൈവ
ത്തിന് അസാദ്ധ്യമായി ഒന്നുമില്ല.” 38മറിയ പറ
ഞ്ഞു, “കർത്താവിൻെറ ദാസിയാണു ഞാൻ.
നീ പറഞ്ഞതുപോലെ എനിക്കു സംഭവിക്കട്ടെ.”
അനന്തരം ദൂതൻ അവിടം വിട്ടുപോയി.

## മറിയ സെഖര്യാവിനെയും എലീശ ബെത്തിനെയും സന്ദർശിക്കുന്നു

39മറിയ ഉടനെ യെഹൂദ്യയിൽ മലമ്പ്രദേശ
ത്തുള്ള പട്ടണത്തിലേക്കു പോയി. 40സെഖര്യാ
വിൻെറ വീട്ടിൽ ചെന്ന് അവൾ എലീശബെ
ത്തിനെ വണങ്ങി. 41മറിയയുടെ അഭിവാദ്യം
കേട്ട എലീശബെത്തിൻെറ ഗർഭത്തിലെ ശിശു
ചലിച്ചു. എലീശബെത്തിൽ പരിശുദ്ധാത്മാവ്
വന്നുനിറഞ്ഞു. 42അവൾ വലിയ ശബ്ദത്തിൽ
പറഞ്ഞു,“ദൈവം നിന്നെ എല്ലാ സ്ത്രീകളെക്കാ
ളും അനുഗ്രഹിച്ചിരിക്കുന്നു. നീ പ്രസവിക്കാനി
രിക്കുന്ന കുഞ്ഞും അനുഗ്രഹീതനാണ്. 43എൻെറ
കർത്താവിൻെറ അമ്മയായ നീ എൻെറ അടു
ത്തു വന്നിരിക്കുന്നു. ഇതിനായി എനിക്കെങ്ങ
നെ ഭാഗ്യം ലഭിച്ചു? 44നിൻെറ ശബ്ദം ഞാൻ
കേട്ടപ്പോൾ എൻെറയുള്ളിലുള്ള കുട്ടി സന്തോ
ഷംകൊണ്ട് കുതിച്ചുതുള്ളി. 45കർത്താവിൻെറ
അരുളപ്പാട് വിശ്വസിച്ചതിനാൽ നീ അനുഗ്രഹീ
തയാണ്. ഇങ്ങനെയൊക്കെ സംഭവിക്കുമെന്നതു
നീ വിശ്വസിച്ചു.”

## മറിയ ദൈവത്തെ വാഴ്ത്തുന്നു

46അനന്തരം മറിയ പറഞ്ഞു,

47“എൻെറ ആത്മാവ് കർത്താവിനെ വാഴ്ത്തു
ന്നു; ദൈവം എൻെറ രക്ഷകനാകുന്നു. അതി
നാൽ എൻെറ ഹൃദയം സന്തോഷമുള്ളതാകുന്നു.

48ദൈവം അവൻെറ ദാസിയുടെ താഴ്മയെ
പരിഗണിച്ചിരിക്കുന്നു. ഞാൻ അനുഗ്രഹീതയാ
ണെന്ന് ഇപ്പോൾ മുതൽ എല്ലാവരും പറയും.

49എന്തെന്നാൽ, സർവ്വശക്തൻ എനിക്കുവേ
ണ്ടി വലിയകാര്യങ്ങൾ ചെയ്തിരിക്കുന്നു. അവ
ൻെറ നാമം പരിശുദ്ധമാകുന്നു.

50തലമുറകളായി ദൈവം തന്നെ ഭയപ്പെടുന്ന
വർക്കു കരുണയുള്ളവനാണ്.

51അവൻെറ ഭുജം ശക്തമാണ്. സ്വയം വലി
യവനെന്നു നടിക്കുകയും, അഹങ്കരിക്കുകയും
ചെയ്തവരെ ദൈവം ചിതറിച്ചു.

52ഭരണാധികാരികളെ അവരുടെ സിംഹാസ
നത്തിൽനിന്നും ദൈവം മറിച്ചിട്ടു, താഴ്ന്നവ
രെയവൻ ഉയർത്തി.

53വിശക്കുന്നവർക്കു നന്മകൾ നൽകി ദൈവം
അവരെ തൃപ്തിപ്പെടുത്തി. പക്ഷേ ധനവാന്മാ
രെയും, സ്വാർത്ഥരെയും വെറും കയ്യോടെ പ
റഞ്ഞയച്ചു.

54ദൈവം യെഹൂദരെ-അവനെ സേവിക്കുന്ന
അവൻെറ ആളുകളെയും സഹായിച്ചു.

55അബ്രാഹാമിനോടും, അയാളുടെ സന്തതി
പരമ്പരകളോടും, എന്നെന്നും കരുണയുള്ളവ
നായിരിക്കുമെന്ന് നമ്മുടെ പൂർവ്വപിതാക്ക
ളോടു വാഗ്ദാനം ചെയ്തതനുസരിച്ച് ദൈവം
പ്രവർത്തിച്ചു.”

56മൂന്നു മാസത്തോളം എലീശബെത്തിനോ
ടൊത്തു താമസിച്ച്, മറിയ വീട്ടിലേക്കു മടങ്ങി.

## യോഹന്നാൻെറ ജനനം

57എലീശബെത്തിനു പ്രസവസമയമായ
പ്പോൾ, അവൾ ഒരാൺകുട്ടിയെ പ്രസവിച്ചു.
58കർത്താവ് അവളോട് വലിയ കാരുണ്യം കാട്ടി
യെന്നു കേട്ട അവളുടെ ബന്ധുക്കളും അയൽ
ക്കാരും അവളോടൊത്തു സന്തോഷിച്ചു.

59കുട്ടിക്ക് എട്ടുദിവസം പ്രായമായപ്പോൾ, അ
വർ കുട്ടിയുടെ പരിച്ഛേദനം നടത്താൻ വ
ന്നു. അവർ കുട്ടിയ്ക്ക് സെഖര്യാവെന്നു പേരി
ടാൻ തുനിഞ്ഞു. എന്തെന്നാൽ അവൻെറ അപ്പ
ൻെറ പേര് അങ്ങനെയായിരുന്നു. 60പക്ഷേ കുട്ടി
യുടെ അമ്മ പറഞ്ഞു, “അല്ല! കുട്ടിക്കു യോഹ
ന്നാൻ എന്നു പേരിടേണം.”

61“പക്ഷേ നിൻെറ കുടുംബത്തിലാർക്കും യോ
ഹന്നാനെന്നു പേരില്ലല്ലോ!” അവർ എലീശ
ബെത്തിനോടു പറഞ്ഞു. 62അനന്തരം അവർ
ആംഗ്യത്തിലൂടെ കുട്ടിയുടെ അപ്പനോടു ചോ
ദിച്ചു, “എന്തു പേരിടാനാണു നിങ്ങൾക്കാ
ഗ്രഹം?”

63സെഖര്യാവ് ചെറിയ എഴുത്തുമേശ ആവ
ശ്യപ്പെട്ടു. അയാളെഴുതി,,“അവൻെറ പേര് യോ
ഹന്നാനെന്നാകുന്നു.” എല്ലാവരും അത്ഭുതപ്പെ
ട്ടു. 64അപ്പോളയാൾക്ക് വീണ്ടും സംസാരിക്കാമെ
ന്നായി. അയാൾദൈവത്തെ സ്തുതിക്കാൻ തുട
ങ്ങി. 65അവരുടെ എല്ലാ അയൽക്കാരും ഭയചകി
തരായി. ഈ സംഭവങ്ങൾ യെഹൂദ്യയിലെ മല
മ്പ്രദേശങ്ങളിലെങ്ങും പരന്നു. 66കേട്ടവരുടെ
മനസ്സിൽ അത് ആഴത്തിൽ പതിഞ്ഞു, “ഈ
കുട്ടി ആരായിത്തീരും?” അവർ വിചാരിച്ചു.
ദൈവം അവനോടൊപ്പം ആയതുകൊണ്ടാണി
തെന്നവർ പറഞ്ഞു.

## സെഖര്യാവ് ദൈവത്തെ വാഴ്ത്തുന്നു

67അനന്തരം യോഹന്നാൻെറ അപ്പനായ സെ
ഖര്യാവിൽ പരിശുദ്ധാത്മാവ് വന്നുനിറഞ്ഞു.
എന്താണ് സംഭവിക്കാൻ പോകുന്നതെന്നയാൾ
പറഞ്ഞു:

68“യിസ്രായേലിൻെറ ദൈവമായ കർത്താവി
നെ വാഴ്ത്തുവിൻ. തൻെറ ജനങ്ങളെ സഹായി
ക്കുന്നതിന് ദൈവമിതാ എത്തിയിരിക്കുന്നു. അ
വൻ അവർക്കു സ്വാതന്ത്ര്യവും നൽകിയിരി
ക്കുന്നു.
69ദൈവദാസനായ ദാവീദിൻെറ കുടുംബ
ത്തിൽ ദൈവം നമുക്കു ശക്തനായൊരു രക്ഷ
കനെ നൽകിയിരിക്കുന്നു.
70അവനിതു ചെയ്യുമെന്ന് ദൈവം വളരെ മു
മ്പുജീവിച്ചിരുന്ന വിശുദ്ധപ്രവാചകന്മാർ മു
ഖേന അരുളിച്ചെയ്തിരുന്നു.
71നമ്മുടെശത്രുക്കളിൽനിന്നും നമ്മെ വെറു
ക്കുന്നവരുടെ കൈകളിൽനിന്നും ദൈവം നമ്മെ
രക്ഷിക്കും.
72നമ്മുടെ പിതാക്കന്മാരോട് അവൻ കരുണ
ഉള്ളവനായിരിക്കുമെന്ന് ദൈവം അരുളിച്ചെ
യ്തു. തൻെറ വിശുദ്ധവാഗ്ദാനത്തെപ്പറ്റി അദ്ദേ
ഹം ഓർക്കുകയും ചെയ്തു.
73നമുക്കു ദൈവത്തെ ഭയം കൂടാതെ ശുശ്രൂ
ഷിക്കാനുതകുംവിധം ശത്രുക്കളുടെ ശക്തിയിൽ
നിന്നും
74നമ്മെ രക്ഷിക്കുമെന്ന് ദൈവം നമ്മുടെ പി
താവായ അബ്രാഹാമിനു വാഗ്ദാനം ചെയ്തു.
75ജീവിച്ചിരിക്കുന്ന കാലത്തോളം ദൈവത്തി
ൻെറ മുമ്പിൽ നാം വിശുദ്ധരും നീതിബോധമു
ള്ളവരും ആയിരിക്കണം.
76കുഞ്ഞേ, ഇപ്പോൾ നീ അത്യുന്നതൻെറ പ്ര
വാചകനെന്നു വിളിക്കപ്പെടും. കർത്താവിനു
മുമ്പെ ചെന്ന് നീ അവൻെറ വരവിന് ജനങ്ങളെ
സന്നദ്ധരാക്കുകയും
77തൻെറ ജനത്തിൻെറ പാപങ്ങൾ ക്ഷമിക്ക
പ്പെട്ട് അവർ രക്ഷിക്കപ്പെടുകയും ചെയ്യുമെന്ന്
നീ അവരെ അറിയിക്കും.
78ദൈവത്തിൻെറ സ്നേഹദയയാൽ സ്വർഗ്ഗ
ത്തിൽനിന്നൊരു പുതുദിനം നമ്മുടെമേൽ തിള
ങ്ങും.
79ഇരുട്ടിലും മരണഭയത്തിലും ജീവിക്കുന്ന മ
നുഷ്യരെ ദൈവം സഹായിക്കും. സമാധാനത്തി
ലേക്കുള്ള വഴിയേ അവൻ നമ്മെ നടത്തും.”
80ആത്മാവിൽ ശക്തിയുള്ളവനായി യോഹ
ന്നാൻ വളർന്നു. യിസ്രായേൽക്കാരോട് പ്രസം
ഗിക്കാൻ വരുംവരെ യോഹന്നാൻ എല്ലാവരിൽ
നിന്നും അകന്ന് ഒരിടത്ത് താമസിച്ചു.

## യേശുവിൻെറ ജനനം

(മത്താ. 1:18-25)

2 അക്കാലത്തു റോമാചക്രവർത്തിയായിരുന്ന
ഔഗുസ്തോസ്, റോമാസാമ്രാജ്യത്തിലുള്ള
എല്ലാവരും ഒരു ജനസംഖ്യ കണക്കെടുപ്പു പു
സ്തകത്തിൽ തങ്ങളുടെ പേരു ചേർക്കണമെന്ന്
ഒരു കല്പന പുറപ്പെടുവിച്ചു. 2അത് ആദ്യത്തെ
കണക്കെടുപ്പായിരുന്നു. കുറേന്യൊസ് ആയിരു
ന്നു അപ്പോൾ സുറിയയുടെ ഗവർണ്ണർ. 3എല്ലാ
ജനങ്ങളും കണക്കെടുപ്പിൽ പേരു ചേർക്കാൻ
അവരവരുടെ പട്ടണങ്ങളിലേക്കു പോയി.
4അതിനാൽ ഗലീലയിലെ പട്ടണമായ നസ
റെത്തിൽനിന്നും യോസേഫ് പുറപ്പെട്ടു. യെ
ഹൂദ്യയിലെ ബേത്ലേഹേമിലേക്കാണയാൾ പോ
യത്. ദാവീദിൻെറ പട്ടണമെന്നാണവിടം അറി
യപ്പെട്ടിരുന്നത്. ദാവീദിൻെറ ഗോത്രത്തിലുൾ
പ്പെട്ടതിനാലാണ് യോസേഫ് അങ്ങോട്ടു പോ
യത്. 5യോസേഫ് തൻെറ പ്രതിശ്രുതവധു മറി
യയോടൊപ്പമാണ് പേരുചേർത്തത്. (മറിയ അ
പ്പോൾ ഗർഭവതിയായിരുന്നു) 6അവർ ബേത്ലേ
ഹേമിലായിരുന്നപ്പോൾ മറിയയ്ക്കു പ്രസവസ
മയമടുത്തു. 7അവൾ അവളുടെ ആദ്യത്തെ കുട്ടി
ക്കു ജന്മമരുളി. സത്രത്തിൽ ഒരുമുറിയും ഒഴിഞ്ഞി
രുന്നില്ല. അതിനാലവർ കുഞ്ഞിനെ തുണിയിൽ
പൊതിഞ്ഞ് ഒരു പുൽത്തൊഴുത്തിൽ കിടത്തി.

## ചില ഇടയന്മാർ യേശുവിനെപ്പറ്റി കേൾക്കുന്നു

8ആ രാത്രി ചില ഇടയന്മാർ ആടുകളെയും
കാത്തുകൊണ്ട് വെളിമ്പ്രദേശങ്ങളിലുണ്ടായിരു
ന്നു. 9ദൈവത്തിൻെറ ഒരു ദൂതൻ അവർക്കു മു
മ്പിൽ വന്നു നിന്നു. കർത്താവിൻെറ പ്രകാശം
അവർക്കു ചുറ്റും തിളങ്ങി. ഇടയന്മാർ വളരെ
ഭയമുള്ളവരായി.
10ദൂതൻ അവരോടു പറഞ്ഞു, “ഭയപ്പെടരുത്,
എന്തെന്നാൽ ഞാൻ നിങ്ങളോട് ചില നല്ല
വാർത്തകൾ പറയാൻ പോകുന്നു. എല്ലാ ജന
ങ്ങളെയും അതു സന്തോഷിപ്പിക്കും.11ഇന്ന് ദാ
വീദിൻെറ പട്ടണത്തിൽ നിങ്ങളുടെ രക്ഷകൻ
പിറന്നിരിക്കുന്നു. കർത്താവായ ക്രിസ്തുവാണ
വൻ. 12ഒരു പുൽത്തൊഴുത്തിൽ തുണിയിൽ
പൊതിഞ്ഞുകിടക്കുന്ന ഒരു ശിശുവിനെ
നിങ്ങൾ കാണും. അങ്ങനെ നിങ്ങളവനെ
അറിയും.”
13പെട്ടെന്ന് ഒരു വലിയസംഘം ദൂതന്മാർ ആ
ദ്യത്തെ ദൂതനോടു ചേർന്നു. എല്ലാവരും ഇങ്ങ
നെ ദൈവത്തെ വാഴ്ത്തി:
14“സ്വർഗ്ഗത്തിൽ ദൈവത്തിനു മഹത്വം. ഭൂമി
യിൽ ദൈവം പ്രസാദിക്കുന്നവർക്ക് സമാധാ
നം.”
15ദൂതന്മാർ ഇടയന്മാരെ വിട്ട് സ്വർഗ്ഗത്തിലേ
ക്ക് മടങ്ങി. ഇടയന്മാർ പരസ്പരം പറഞ്ഞു,
“നമുക്കു ബേത്ലേഹേമിൽ പോയി നടന്നതെന്താ
ണെന്നുകാണാം. കർത്താവ് നമ്മോടു പറഞ്ഞത്
നമുക്കവിടെ കാണാം.”
16അതിനാൽ ഇടയന്മാർ വേഗം യോസേഫി
നെയും മറിയയെയും കണ്ടെത്തി. കുഞ്ഞ് പുൽ
ക്കൂട്ടിൽ കിടക്കുകയായിരുന്നു. 17ഇടയന്മാർ കു
ഞ്ഞിനെ കണ്ടു. കുഞ്ഞിനെപ്പറ്റി ദൂതന്മാർ പറ
ഞ്ഞതവർ പറഞ്ഞു. 18ഇടയന്മാർ പറഞ്ഞ സംഗ
തികൾകേട്ട് എല്ലാവർക്കും അത്ഭുതമായി. 19മറി
യ എല്ലാക്കാര്യവും ഹൃദയത്തിലൊളിച്ചുവയ്ക്കു
കയും അവയെപ്പറ്റി ചിന്തിക്കുകയും ചെയ്തു.
20ഇടയന്മാർ തങ്ങളുടെ ആടുകളുടെ അടുത്തേ
ക്കു മടങ്ങി. ദൂതൻ അവരോടു പറഞ്ഞതുപോ
ലെ കാണുവാനും കേൾക്കുവാനുമായതിൽ അ
വർ ദൈവത്തെ സ്തുതിക്കുകയും നന്ദി പറയു
കയും ചെയ്തു.
21കുട്ടിക്ക് എട്ടുദിവസം പ്രായമായപ്പോൾ അ
വൻെറ പരിച്ഛേദന കർമ്മം നടത്തി. യേശു
വെന്നു പേരുമിട്ടു. കുട്ടി മറിയയുടെ ഗർഭത്തിൽ
വളരാൻ തുടങ്ങും മുമ്പുതന്നെ ദൂതൻ പറഞ്ഞ
തനുസരിച്ചാണ് ഈ പേരിട്ടത്.

## യേശു ദൈവാലയത്തിൽ സമർപ്പിക്കപ്പെടുന്നു

22മോശെയുടെ ന്യായപ്രമാണം പഠിപ്പിക്കു
ന്നതനുസരിച്ച് യോസേഫിനും മറിയയ്ക്കും ശു
ദ്ധീകരണത്തിനുള്ള സമയമായി. അവർ യേ
ശുവിനെ കർത്താവിനു സമർപ്പിക്കാനായി യെ
രൂശലേമിൽ കൊണ്ടുവന്നു. 23കർത്താവിൻെറ
ന്യായപ്രമാണത്തിൽ എഴുതിയിരിക്കുന്നു: “ഓ
രോ കുടുംബത്തിലെയും ആദ്യത്തെ കുട്ടി ‘കർ
ത്താവിൻെറ പരിശുദ്ധൻ’ എന്നറിയപ്പെടും.”*

---

**“ഓരോ … എന്നറിയപ്പെടും”** ഉദ്ധരണി. പുറപ്പാട് 13:12.

24ജനങ്ങൾ ഒരു യാഗം നൽകണമെന്നും കർത്താ
വിൻെറ ന്യായപ്രമാണം അനുശാസിക്കുന്നു. "ര
ണ്ടു ഇണപ്രാവുകളെയോ രണ്ടു മാടപ്പിറാക്കു
ഞ്ഞുങ്ങളെയോ യാഗം നൽകണം." *അതിനാൽ
യോസേഫും മറിയയും യെരൂശലേമിൽ അതു
ചെയ്യുന്നതിനെത്തി.

### ശിമ്യോൻ യേശുവിനെ കാണുന്നു

25യെരൂശലേമിൽ ശിമ്യോൻ എന്നു പേരായ
ഒരാൾ ജീവിച്ചിരുന്നു. അദ്ദേഹം നല്ലവനും ഭക്തി
യുള്ളവനും ആയിരുന്നു. ദൈവം യിസ്രായേലി
നെ സഹായിക്കുന്ന സമയത്തിനായി കാത്തു
നിൽക്കുകയായിരുന്നു ശിമ്യോൻ. അവനിൽ പ
രിശുദ്ധാത്മാവ് കുടികൊണ്ടിരുന്നു. 26കർത്താ
വിൻെറ ക്രിസ്തുവിനെ കാണുംമുമ്പ് താൻ
മരിക്കില്ലെന്ന് പരിശുദ്ധാത്മാവ് അയാളോടു പ
റഞ്ഞിരുന്നു. 27ആത്മാവ് ശിമ്യോനെ ദൈവാ
ലയത്തിലേക്കു നയിച്ചു. യെഹൂദാന്യായപ്രമാ
ണം അനുശാസിക്കുന്നതു ചെയ്യുന്നതിനു മറിയ
യും യോസേഫും അവിടെയെത്തിയിരുന്നു. ഉ
ണ്ണിയേശുവിനെയും അവർ കൊണ്ടുവന്നിരു
ന്നു. 28കുഞ്ഞിനെ കൈകളിലെടുത്ത് ശിമ്യോൻ
ദൈവത്തിനു നന്ദി പറഞ്ഞു.

29"കർത്താവേ അങ്ങയുടെ ദാസനായ എ
ന്നെ, ഇപ്പോൾ അങ്ങയുടെ വാഗ്ദാനമനുസരി
ച്ച് സമാധാനമായി മരിക്കാനനുവദിച്ചാലും.

30ഞാനെൻെറ കണ്ണുകൾകൊണ്ട് അങ്ങയുടെ
രക്ഷയെ കണ്ടു.

31എല്ലാവർക്കുമായി അങ്ങ് അവനെ ഒരുക്കി
യിരിക്കുന്നു.

32ജാതികൾക്ക് അങ്ങയുടെ മാർഗ്ഗം കാണി
ക്കുന്ന പ്രകാശമാണവൻ. നിൻെറ ജനമായ യി
സ്രായേലിനും അവൻ അഭിമാനം പകരും."

33യേശുവിനെപ്പറ്റി കുഞ്ഞിൻെറ അമ്മയായ
മറിയയോട് ശിമ്യോൻ പറഞ്ഞ വാക്കുകൾ കേട്ട്
യോസേഫും മറിയയും ആശ്ചര്യപ്പെട്ടു.

34അനന്തരം അവരെ അനുഗ്രഹിച്ച് ശിമ്യോൻ
ഇങ്ങനെ പറഞ്ഞു, "ഈ കുട്ടിയാൽ അനേകം
യെഹൂദർ നശിക്കുകയും അനേകർ ഉയരുകയും
ചെയ്യും. ദൈവത്തിൻെറ അടയാളമെന്ന നില
യിൽ പലരും അവനെ അംഗീകരിക്കില്ല. 35ജന
ങ്ങൾ രഹസ്യമായി ചിന്തിക്കുന്നത് വെളിപ്പെ
ടും. സംഭവ്യമായ ചിലകാര്യങ്ങൾ നിങ്ങളുടെ
ഹൃദയത്തെ ശോകാകുലമാക്കും."

### ഹന്നാ യേശുവിനെ കാണുന്നു

36അപ്പോൾ ദൈവാലയത്തിൽ ഹന്നായെന്ന
പ്രവാചകിയായ ഒരു സ്ത്രീയുണ്ടായിരുന്നു. അ
വൾ ഫനൂവേലിൻെറ കുടുംബത്തിൽപ്പെട്ടവ
ളും ആശേർഗോത്രക്കാരിയും ആയിരുന്നു. ഹ
ന്നാ പടുവൃദ്ധയായിരുന്നു. അവൾക്ക് ഏഴുവർ
ഷത്തേക്കു മാത്രമേ വിവാഹജീവിതമുണ്ടായിരു
ന്നുള്ളൂ. 37അവളുടെ ഭർത്താവ് മരിച്ചതിൽ പി
ന്നീട് അവൾ ഏകയായി ജീവിച്ചു. ഇപ്പോള
വൾക്ക് എൺപത്തിനാല് വയസ്സുണ്ട്. അവൾ
എപ്പോഴും ദൈവാലയത്തിൽ തന്നെ വസിച്ചു.
ഒരിക്കലും അവിടം വിട്ടുപോയിരുന്നില്ല. രാപ
കൽ ഉപവാസവും പ്രാർത്ഥനയുമായി അവൾ
ദൈവാരാധന നടത്തി.38അപ്പോൾ ദൈവത്തോ
ടു നന്ദിപറഞ്ഞുകൊണ്ട് ഹന്നായുമവിടെയു
ണ്ടായിരുന്നു. യെരൂശലേമിനെ ദൈവം സ്വത
ന്ത്രമാക്കുന്നതു കാത്തുനിൽക്കുന്നവരോട്
അവൾ യേശുവിനെപ്പറ്റി പറഞ്ഞു.

### യോസേഫും മറിയയും വീട്ടിലേക്കു മടങ്ങുന്നു

39യോസേഫും മറിയയും കർത്താവിൻെറ
ന്യായപ്രമാണം അനുശാസിക്കുന്നവ എല്ലാം
ചെയ്തുകഴിഞ്ഞു. എന്നിട്ടവർ ഗലീലയിലെ
തങ്ങളുടെ വാസസ്ഥലമായ നസറെത്തിലേക്കു
പോയി. 40ചെറിയ കുട്ടിയായിരുന്ന യേശു വള
രുകയായിരുന്നു. അവൻ ശക്തനും ബുദ്ധിമാനു
മായി. ദൈവാനുഗ്രഹം അവനുണ്ടായിരുന്നു.

### യേശു എന്ന കുട്ടി

41എല്ലാവർഷവും യേശുവിൻെറ മാതാപിതാ
ക്കൾ പെസഹ ഉത്സവത്തിന് യെരൂശലേമിലേ
ക്ക് പോകുമായിരുന്നു. 42യേശുവിന് പന്ത്രണ്ട്
വയസ്സുള്ളപ്പോൾ പതിവുപോലെ അവർ
പെരുന്നാളിനുപോയി. 43പെരുന്നാൾ കഴിഞ്ഞ്
അവർ വീട്ടിലേക്കുപോയി. പക്ഷേ ബാലനായ
യേശുയെരൂശലേമിൽ തങ്ങി. അവൻെറ മാതാ
പിതാക്കൾ ഇക്കാര്യമറിഞ്ഞിരുന്നില്ല. 44യോസേ
ഫും മറിയയും ഒരുദിവസത്തെ യാത്ര പൂർത്തി
യാക്കിയിരുന്നു. യേശു അവരുടെ സംഘത്തോ
ടൊപ്പം ഉണ്ടാവുമെന്നവർ കരുതി. ബന്ധുക്കളു
ടെയും സുഹൃത്തുക്കളുടെയും ഇടയിൽ അവർ
യേശുവിനെ തിരഞ്ഞു.45പക്ഷേ സംഘത്തിൽ
യേശുവിനെ കാണാനവർക്കു കഴിഞ്ഞില്ല.
അതിനാലവർ യേശുവിനെ തിരയാൻ യെരൂശ
ലേമിലേക്കുമടങ്ങി. 46മൂന്നു ദിവസങ്ങൾക്കുശേ
ഷം അവർ അവനെ കണ്ടെത്തി. യേശു ദൈവാ
ലയത്തിൽ മതാദ്ധ്യാപകരെ ശ്രവിക്കുകയും
അവരോട് ചോദ്യങ്ങൾ ചോദിക്കുകയുമായിരു
ന്നു. 47എല്ലാവരും അവൻെറ വാക്കുകൾ കേട്ടു.
അവൻെറ ധാരണാശക്തിയും ബുദ്ധിപരമായ
ഉത്തരങ്ങളും എല്ലാവരെയും അത്ഭുതപ്പെടുത്തി.
48യേശുവിൻെറ അപ്പനമ്മമാർക്കും അവനെ
കണ്ടപ്പോൾ അമ്പരപ്പുണ്ടായി. അവൻെറ അമ്മ
അവനോടു പറഞ്ഞു, "മകനെ, നീയെന്താണു
ഞങ്ങളോടിതു ചെയ്തത്? നിന്നെയോർത്ത് നി
ൻെറയപ്പനും ഞാനും ഏറെദു:ഖിച്ചു. ഞങ്ങൾ
നിന്നെ നോക്കി നടക്കുകയായിരുന്നു."

49യേശു അവരോടു പറഞ്ഞു, "എന്തിനാണു
നിങ്ങളെന്നെ അന്വേഷിച്ചത്? എൻെറ പിതാ
വിൻെറ നിയോഗമുള്ളിടത്തു ഞാനുണ്ടാവുമെ
ന്നു നിങ്ങൾക്കറിയില്ലേ!" 50അവൻ പറഞ്ഞതി
ൻെറ അർത്ഥം അവർക്കു മനസ്സിലായില്ല. 51യേ
ശു അവരോടൊത്ത് നസറെത്തിലേക്കു പോയി.
മാതാപിതാക്കൾ പറഞ്ഞതെല്ലാം അവൻ അനു
സരിച്ചു. അവൻെറ അമ്മ അതേപ്പറ്റിയെല്ലാം
ആലോചിക്കുകയായിരുന്നു. 52യേശു ജ്ഞാനസ
മ്പാദനത്തിൽ പുരോഗമിച്ചുകൊണ്ടിരുന്നു. അ
വൻ മുതിർന്നുവന്നു, ജനങ്ങൾയേശുവിനെ ഇ
ഷ്ടപ്പെട്ടു. അവൻ ദൈവത്തെ പ്രസാദിപ്പിച്ചു.

### യോഹന്നാൻെറ പ്രസംഗങ്ങൾ

(മത്താ. 3:1-12; മർക്കൊ. 1:1-8; യോഹ. 1:19-28)

3 തീബെര്യൊസ് കൈസരുടെ പതിനഞ്ചാം
ഭരണവർഷമായിരുന്നു അത്. യെഹൂദ്യയി
ലെ ഭരണാധികാരി പൊന്തിയൊസ് പീലാ
ത്തൊസ്, ഗലീലയിലെ ഭരണാധികാരി ഹെ
രൊദാവ്, ഇതൂര്യാ, ത്രഖോനിത്തി എന്നിവിട
ങ്ങളിലെ ഭരണാധികാരിയും ഹെരോദാവിൻെറ
സഹോദരനുമായ ഫീലിപ്പൊസ്, അബിലേന
യിലെ ഭരണാധികാരിയായ ലൂസാന്യാസ്,
എന്നിവർ കൈസരിൻെറ ഭരണത്തിൻ കീഴിലാ
യിരുന്നു. 2ഹന്നാവും കയ്യഫാവും മഹാപുരോ

---

**"രണ്ടു ... നൽകണം"** ഉദ്ധരണി ലേവ്യ 12:8.

ഹിതന്മാരുമായിരുന്നു. ആ സമയം സെഖര്യാ
വിൻെറ പുത്രനായ യോഹന്നാന് ദൈവത്തിൽ
നിന്നൊരു കല്പനകിട്ടി. യോഹന്നാൻ മരുഭൂമി
യിൽ വസിക്കുകയായിരുന്നു. 3യോർദ്ദാൻ നദീ
തടമൊട്ടുക്കും സഞ്ചരിച്ച് യോഹന്നാൻ ജനങ്ങ
ളോട് പ്രസംഗിച്ചു. മാനസാന്തരപ്പെട്ട് സ്നാന
പ്പെട്ട് പാപങ്ങളിൽനിന്ന് മോചിതരാകുവാൻ
അവൻ ജനങ്ങളോട് പ്രസംഗിച്ചു. 4യെശയ്യാപ്ര
വാചകൻെറ പ്രവചനപുസ്തകത്തിലെഴുതി
യിരിക്കുന്നതു പോലെ!

"മരുഭൂമിയിൽ വിളിച്ചു പറയുന്ന ഒരുവനുണ്ട്:
'കർത്താവിനു വഴിയൊരുക്കുക അവൻെറ വഴി
കൾ നേരെയാക്കുക.

5എല്ലാ താഴ്വരകളും നിറയ്ക്കപ്പെടും. എല്ലാ
പർവ്വതങ്ങളും കുന്നുകളും നിരപ്പാക്കപ്പെടും. വ
ളഞ്ഞ പാതകൾ നേരെയാക്കപ്പെടും. പരുപരു
ത്തപാതകൾ മിനുസപ്പെടുത്തും.

6എല്ലാമനുഷ്യരും ദൈവത്തിൻെറ രക്ഷ അറി
യും.'" *യെശയ്യാവ് 40:3-5*

7ജനങ്ങൾ സ്നാനപ്പെടുവാൻ യോഹന്നാ
ൻെറയടുത്തെത്തി. യോഹന്നാൻ അവരോടു
പറഞ്ഞു, "നിങ്ങൾ, വിഷപ്പാമ്പുകളെപ്പോലെ
യാണ്! വരുവാനിരിക്കുന്ന ദൈവകോപത്തിൽ
നിന്ന് ഓടിയകലാൻ ആരാണു നിങ്ങൾക്കു മുന്ന
റിയിപ്പുതന്നത്? 8യഥാർത്ഥത്തിൽ മാനസാന്ത
രം വന്നുവെന്നു കാണിക്കുന്നപ്രവൃത്തികൾ ചെ
യ്യുവിൻ. 'അബ്രാഹാമാണു ഞങ്ങളുടെ പിതാ
വ്' എന്നു വീമ്പിളക്കരുത്. ഞാൻ നിങ്ങളോട്
പറയട്ടെ, അബ്രാഹാമിനു ഈ കല്ലുകളിൽനി
ന്നു സന്തതികളെ സൃഷ്ടിക്കാൻ ദൈവത്തിനു
കഴിയും. 9മരങ്ങൾ മുറിച്ചിടാൻ മഴു തയ്യാറായി
ക്കഴിഞ്ഞു. നല്ല ഫലങ്ങൾ സൃഷ്ടിക്കാത്ത എല്ലാ
മരങ്ങളും വെട്ടി തീയിലിടും."

10അപ്പോൾ ജനങ്ങൾ യോഹന്നാനോടു ചോ
ദിച്ചു, "ഞങ്ങളെന്തു ചെയ്യണം?"

11യോഹന്നാൻ പ്രതിവചിച്ചു,"നിങ്ങൾക്കു ര
ണ്ടുടുപ്പുണ്ടെങ്കിൽ ഒന്ന് ഇല്ലാത്തവനുമായി പ
ങ്കുവയ്ക്കുക. നിങ്ങളിൽ ആർക്കെങ്കിലും അപ്പ
മുണ്ടെങ്കിൽ അതും."

12നികുതി പിരിവുകാരുപോലും യോഹന്നാ
ൻെറ അടുത്തെത്തി. അവർക്കും സ്നാനപ്പെട
ണമായിരുന്നു. അവർ യോഹന്നാനോടു പറ
ഞ്ഞു, "ഗുരോ, ഞങ്ങളെന്തു ചെയ്യണം?"

13യോഹന്നാൻ അവരോടു പറഞ്ഞു,"നിങ്ങൾ
കല്പിക്കപ്പെട്ടതിൽ കൂടുതൽ നികുതി ഈടാക്ക
രുത്."

14പട്ടാളക്കാർ യോഹന്നാനോടു ചോദിച്ചു,
"ഞങ്ങളോ? ഞങ്ങളെന്തു ചെയ്യണം?"

യോഹന്നാൻ അവരോടു പറഞ്ഞു, "ജനങ്ങ
ളോടു പണം പിടിച്ചുവാങ്ങരുത്. ആരെപ്പറ്റിയും
കള്ളം പറയരുത്. നിങ്ങളുടെ ശമ്പളം കൊണ്ട്
തൃപ്തരാകുവിൻ."

15എല്ലാ ആളുകളും പ്രതീക്ഷയിൽആയിരുന്നു.
അതുകൊണ്ട് യോഹന്നാനെ കണ്ടപ്പോൾ അ
വർ ഉള്ളിൽ സ്വയം ഊഹിച്ചു, "ഇദ്ദേഹം ആയി
രിക്കാം ക്രിസ്തു."

16യോഹന്നാൻ എല്ലാവരോടുമായി മറുപടി
പറഞ്ഞു, "ഞാൻ വെള്ളം കൊണ്ട് നിങ്ങളെ
സ്നാനപ്പെടുത്തുന്നു. എൻെറ പിന്നാലെ വരു
ന്നവൻ എന്നെക്കാൾ കഴിവുള്ളവനാണ്. അവ
ൻെറ ചെരിപ്പഴിക്കുവാൻപോലും ഞാൻ യോ
ഗ്യനല്ല. അവൻ നിങ്ങളെ പരിശുദ്ധാത്മാവിനാ
ലും തീയാലും സ്നാനപ്പെടുത്തും.17ഗോതമ്പും
പതിരും വേർതിരിക്കാൻ തയ്യാറായി അവനെ
ത്തും. നല്ല ധാന്യത്തെ അവൻ തൻെറ കളപ്പുര
യിൽ നിറയ്ക്കുകയും ചീത്തധാന്യത്തെ അവൻ
കത്തിച്ചു കളയുകയും ചെയ്യും. അവസാനിക്കാ
ത്ത അഗ്നിയിൽ അവൻ അതു ഹോമിക്കും."
18യോഹന്നാൻ സുവിശേഷപ്രസംഗം തുടർന്നു.
ജനങ്ങളെ സഹായിക്കുന്ന ഒരുപാടു കാര്യങ്ങൾ
അവൻ പറഞ്ഞു.

## യോഹന്നാൻെറ പ്രവൃത്തിക ളെങ്ങനെ അവസാനിച്ചു

19(യോഹന്നാൻ രാജാവായ ഹെരോദാവിനെ
വിമർശിച്ചു. അയാളുടെ സഹോദരപത്നി ഹെ
രോദ്യയുമായി അയാൾ ചെയ്ത ചീത്തനടപടി
കളെ യോഹന്നാൻ വിമർശിച്ചു. മറ്റൊരുപാടു
ചീത്ത പ്രവൃത്തികളിലും ഹെരോദാവിനെ യോ
ഹന്നാൻ കുറ്റപ്പെടുത്തി. 20അതിനാൽ ഹെരോ
ദാവ് മറ്റൊരു ദുഷ്ചെയ്തി കൂടി ചെയ്തു:
യോഹന്നാനെ ജയിലിലടച്ചു. ഹെരോദാവി
ൻെറ മറ്റെല്ലാ ദുഷ്ക്രിയകളോടും ആ പ്രവൃത്തി
കൂടി കൂട്ടി.)

## യോഹന്നാൻ യേശുവിനെ സ്നാനപ്പെടുത്തുന്നു

(മത്താ. 3:13-17; മാർക്കൊ. 1:9-11)

21യോഹന്നാൻ ജയിലിലടയ്ക്കപ്പെടും മുമ്പ്
എല്ലാവരും സ്നാനപ്പെട്ടു. യേശുവിനെയും
സ്നാനപ്പെടുത്തി. യേശു പ്രാർത്ഥിച്ചുകൊണ്ടി
രുന്നപ്പോൾ സ്വർഗ്ഗം തുറക്കപ്പെട്ടു. 22പരിശുദ്ധാ
ത്മാവ് അവനിലേക്കിറങ്ങി വന്നു. കാഴ്ചയിൽ
അതൊരു പ്രാവിനെപ്പോലെ രൂപം കൊണ്ടിരു
ന്നു. അപ്പോൾ സ്വർഗ്ഗത്തിൽനിന്നൊരു ശബ്ദം
ഇങ്ങനെ കേട്ടു,"നീ എൻെറ പുത്രനാണ്. ഞാൻ
നിന്നെ സ്നേഹിക്കുന്നു. ഞാൻ നിന്നിൽ
സംപ്രീതനായിരിക്കുന്നു."

## യോസേഫിൻെറ കടുംബചരിത്രം

(മത്താ. 1:1-17)

23യേശു തൻെറ പ്രവർത്തനം തുടങ്ങിയ
പ്പോൾ അദ്ദേഹത്തിനു മുപ്പതുവയസ്സോളം
ആയിരുന്നു പ്രായം. അവൻ യോസേഫിൻെറ
പുത്രനാണെന്നു ജനങ്ങൾ കരുതിയിരുന്നു. യോ
സേഫ്, ഹേലിയുടെ പുത്രൻ. 24ഹേലി, മത്ഥാ
ത്തിൻെറ പുത്രൻ. മത്ഥാത്ത്, ലേവിയുടെ
പുത്രൻ. ലേവി, മെൽക്കിയുടെ പുത്രൻ. മെൽ
ക്കി, യന്നായിയുടെ പുത്രൻ. യന്നായി, യോ
സേഫിൻെറ പുത്രൻ. 25യോസേഫ്, മത്തഥ്യൊ
സിൻെറ പുത്രൻ. മത്തഥ്യൊസ്, ആമോസി
ൻെറ പുത്രൻ. ആമോസ്, നാഹൂമിൻെറപുത്രൻ.
നാഹൂം, എസ്ലിയുടെ പുത്രൻ. എസ്ളി. നഗ്ഗായി
യുടെ പുത്രൻ. 26നഗ്ഗായി, മയാത്തിൻെറ
പുത്രൻ. മയാത്ത്, മത്തഥ്യൊസിൻെറ പുത്രൻ.
മത്തഥ്യൊസ്, ശെമയിയുടെ പുത്രൻ. ശെമയി,
യോസേഫിൻെറ പുത്രൻ. യോസേഫ്, യോദ
യുടെ പുത്രൻ.

27യോദാ, യോഹന്നാൻെറപുത്രൻ. യോഹ
ന്നാൻ, രേസയുടെപുത്രൻ. രേസ, സൊരൊബാ
ബേലിൻെറപുത്രൻ. സൊരൊബാബേൽ, ശല
ഥീയേലിൻെറ പുത്രൻ. ശലഥീയേൽ, നേരിയു
ടെപുത്രൻ.28നേരി, മെൽക്കിയുടെപുത്രൻ. മെ
ൽക്കി, അദ്ദിയുടെപുത്രൻ. അദ്ദി,കോസാമിൻെറ
പുത്രൻ. കോസാം, എൽമാദാമിൻെറപുത്രൻ. എ
ൽമാദാം, ഏരിൻെറപുത്രൻ. 29ഏർ, യോശുവി
ൻെറപുത്രൻ. യോശു, എലീയേസരിൻെറ പുത്ര

ൻ. എലീയേസർ, യോരീമിൻെറ പുത്രൻ. യോ
രീം, മത്ഥാത്തിൻെറ പുത്രൻ. മത്ഥാത്ത്, ലേവി
യുടെ പുത്രൻ.
30ലേവി, ശിമ്യോൻെറ പുത്രൻ. ശിമ്യോൻ,
യെഹൂദയുടെ പുത്രൻ. യെഹൂദാ, യോസേഫി
ൻെറ പുത്രൻ. യോസേഫ്, യോനാമിൻെറ
പുത്രൻ. യോനാം, എല്യാക്കീമിൻെറ പുത്രൻ.
31എല്യാക്കീം, മെല്യാവിൻെറ പുത്രൻ. മെല്യാ
വ്, മെന്നയുടെ പുത്രൻ. മെന്നാ, മത്ഥഥയുടെ
പുത്രൻ. മത്ഥഥ, നാഥാൻെറ പുത്രൻ. നാഥാൻ,
ദാവീദിൻെറ പുത്രൻ. 32ദാവീദ്, യിശ്ശായിയുടെ
പുത്രൻ. യിശ്ശായി, ഒബേദിൻെറ പുത്രൻ.
ഓബേദ്, ബോവസിൻെറ പുത്രൻ. ബോവസ്
സൽമോൻെറ പുത്രൻ. സൽമോൻ, നഹശോ
ൻെറ പുത്രൻ.
33നഹശോൻ, അമ്മീനാദാബിൻെറ പുത്രൻ.
അമ്മീനാദാബ്, അരാമിൻെറ പുത്രൻ. അരാം,
അർനിയുടെ പുത്രൻ. അർനി, എസ്രോൻെറ
പുത്രൻ. എസ്രോൻ, പാരെസിൻെറ പുത്രൻ.
പാരെസ്, യെഹൂദയുടെ പുത്രൻ. 34യെഹൂദാ,
യാക്കോബിൻെറ പുത്രൻ. യാക്കോബ്, യിസ്
ഹാക്കിൻെറപുത്രൻ. യിസ്ഹാക്ക്, അബ്രാഹാ
മിൻെറ പുത്രൻ. അബ്രാഹാം, തേറഹിൻെറപു
ത്രൻ. തേറഹ്, നാഹോരിൻെറ പുത്രൻ. 35നാ
ഹോർ, സെരൂഗിൻെറ പുത്രൻ. സെരൂഗ്, രെഗു
വിൻെറപുത്രൻ. രെഗു, ഫാലെഗിൻെറ പുത്രൻ.
ഫാലെഗ്, ഏബെരിൻെറ പുത്രൻ. ഏബെർ,
ശലാമിൻെറ പുത്രൻ.
36ശലാം, കയിനാൻെറ പുത്രൻ. കയിനാൻ,
അർഫക്സാദിൻെറ പുത്രൻ. അർഫക്സാദ്,
ശേമിൻെറ പുത്രൻ. ശേം, നോഹയുടെ പുത്രൻ.
നോഹ, ലാമേക്കിൻെറ പുത്രൻ. 37ലാമേക്ക്,
മെഥൂശലയുടെ പുത്രൻ. മെഥൂശലാ, ഹാനോ
ക്കിൻെറ പുത്രൻ. ഹാനോക്ക്, യാരെദിൻെറ
പുത്രൻ. യാരെദ്, മലെല്യേലിൻെറ പുത്രൻ.
മലെല്യേൽ, കയിനാൻെറ പുത്രൻ. 38കയി
നാൻ, എനോശിൻെറ പുത്രൻ. എനോശ്, ശേ
ത്തിൻെറ പുത്രൻ. ശേത്ത്, ആദാമിൻെറ പുത്രൻ.
ആദാം, ദൈവത്തിൻെറ പുത്രൻ.

### യേശു പിശാചിനാൽ പ്രലോഭിപ്പിക്കപ്പെടുന്നു
(മത്താ. 4:1-11; മർക്കൊ. 1:12-13)

4 യേശു യോർദ്ദാനിൽനിന്നും തിരിച്ചെത്തി.
അവനിൽ പരിശുദ്ധാത്മാവ് നിറഞ്ഞിരുന്നു.
പരിശുദ്ധാത്മാവ് യേശുവിനെ മരുഭൂമിയിലേക്കു
നയിച്ചു.2അവിടെ പിശാച് നാല്പതുദിവസ
ങ്ങൾ യേശുവിനെ പ്രലോഭിപ്പിച്ചു. ആ സമയം
അവൻ ഒന്നും ഭക്ഷിച്ചിരുന്നില്ല. ആ ദിവസങ്ങ
ളുടെ അന്ത്യത്തിൽ യേശുവിന് നന്നേ വിശ
പ്പുണ്ടായിരുന്നു.
3പിശാച് യേശുവിനോടു പറഞ്ഞു,"നീ ദൈ
വപുത്രനാണെങ്കിൽ ഈ പാറയെ അപ്പമാകാ
ൻ കല്പിക്കൂ."
4യേശു മറുപടി പറഞ്ഞു,
"മനുഷ്യൻ അപ്പം കൊണ്ടുമാത്രമല്ല ജീവിക്കു
ന്നതെന്നു തിരുവെഴുത്തിൽ എഴുതിയിട്ടുണ്ട
ല്ലോ." *ആവർത്തനം 8:3*
5അപ്പോൾ പിശാച് യേശുവിനെ ഉയരത്തി
ലേക്കു കൂട്ടിക്കൊണ്ടു പോയി. ലോകത്തിലെ
എല്ലാ രാജ്യങ്ങളും ഒരു നിമിഷത്തിൽ കാട്ടിക്കൊ
ടുത്തിട്ടു 6പറഞ്ഞു,"ഈ കാണുന്ന എല്ലാ രാജ്യ
ങ്ങളും അതിൻെറ എല്ലാ പ്രതാപത്തോടും തിള
ക്കത്തോടും കൂടി എനിക്ക് തന്നിട്ടുള്ളവയാണ്.
എനിക്കിഷ്ടമുള്ള ആർക്കും അതുകൊടുക്കാം.
7നീ എന്നെ മാത്രം നമസ്കരിച്ചാൽ ഇതെല്ലാം
നിനക്കു ഞാൻ തരാം."
8യേശു പറഞ്ഞു, "തിരുവെഴുത്തിലുണ്ടല്ലോ:
'നീ നിൻെറ കർത്താവായ ദൈവത്തെ നമ
സ്ക്കരിക്കുക. അവനെ മാത്രം സേവിക്കുക."'
*ആവർത്തനം 6:13*

9അനന്തരം പിശാച് യേശുവിനെ യെരൂശ
ലേമിലേക്കു നയിച്ചു. ദൈവാലയത്തിനു മുക
ളിലത്തെ ഏറ്റവും ഉയർന്ന ബിന്ദുവിൽ കയറ്റി
പിശാച് യേശുവിനോടു പറഞ്ഞു, "നീ ദൈവ
പുത്രനാണെങ്കിൽ താഴേക്കുചാടുക. 10തിരുവെ
ഴുത്തിൽ പറഞ്ഞിട്ടുണ്ടല്ലോ:
'ദൈവം തൻെറ ദൂതന്മാരോട് നിന്നെ രക്ഷി
ക്കാൻ കല്പിക്കും.' *സങ്കീർത്തനം 91:11*

11മാത്രവുമല്ല: 'നിൻെറ കാൽ പാറയിൽ തട്ടാ
തെ അവർ കൈകൾ കൊണ്ട്നിന്നെ താങ്ങും'"
എന്നും ഉണ്ടല്ലോ. *സങ്കീർത്തനം 91:12*

12യേശു പറഞ്ഞു, "പക്ഷേ തിരുവെഴുത്തിൽ
ഇതും പറയുന്നുണ്ട്:
"നീ കർത്താവായ ദൈവത്തെ പരീക്ഷിക്ക
രുത്."' *ആവർത്തനം 6:16*

13പ്രലോഭനങ്ങളുടെയെല്ലാം അവസാനത്തി
ലെത്തിയ പിശാച് മറ്റൊരു സന്ദർഭവും പ്രതീ
ക്ഷിച്ച് ദൂരേക്കു പോയി.

### യേശു ജനങ്ങളെ പഠിപ്പിക്കുന്നു
(മത്താ. 4:12-17; മർക്കൊ. 1:14-15)

14യേശു പരിശുദ്ധാത്മാവിൻെറ ശക്തിയോ
ടു കൂടി ഗലീലയിലേക്കു മടങ്ങി. ഗലീലയ്ക്കു
ചുറ്റുപാടും യേശുവിനെപ്പറ്റിയുള്ള വാർത്ത പ്ര
ചരിച്ചു. 15അവൻ അവരുടെ യെഹൂദപ്പള്ളിക
ളിൽ ഉപദേശിക്കാൻ തുടങ്ങി. എല്ലാവരും യേശു
വിനെ വാഴ്ത്തി.

### യേശു സ്വന്തപട്ടണത്തിലേക്കു പോകുന്നു
(മത്താ. 13:53-58; മർക്കൊ. 6:1-6)

16യേശു, അവൻ വളർന്ന പട്ടണമായ നസറെ
ത്തിലേക്കു പോയി. എപ്പോഴുമെന്നപോലെ ശ
ബ്ബത്തുദിവസം അവൻ യെഹൂദപ്പള്ളിയിലേക്കു
പോയി. യേശു വായിക്കാൻ എഴുന്നേറ്റു നിന്നു.
17യെശയ്യാപ്രവാചകൻെറ പുസ്തകം അവനു
നൽകിയിരുന്നു. യേശു പുസ്തകം തുറന്ന് ഇങ്ങ
നെ എഴുതിയിരിക്കുന്ന ഭാഗം കണ്ടു.
18"കർത്താവിൻെറ ചൈതന്യം എന്നിലുണ്ട്.
ഒന്നുമില്ലാത്തവരോട് സുവിശേഷം പറയാൻ
ദൈവം എന്നെ തെരഞ്ഞെടുത്തിരിക്കുന്നു. പാ
പത്തിൻെറ തടവുകാർക്ക് മോചനം നൽകുമെ
ന്നും അന്ധർക്കു കാഴ്ച നൽകുമെന്നും ജനങ്ങ
ളോടു പറയാൻ ദൈവം എന്നെ നിയോഗിച്ചി
രിക്കുന്നു. ദുർബ്ബലരെ അവരുടെ കഷ്ടപ്പാടു
കളിൽനിന്നും മോചിപ്പിക്കാൻ ദൈവം എന്നെ
അയച്ചിരിക്കുന്നു.
19ജനങ്ങളോട് കാരുണ്യം കാട്ടാനും കർത്താ
വിൻെറ വർഷമെത്തിയെന്നറിയിക്കാനും.
എന്നെ നിയോഗിച്ചു." *യെശയ്യാവ് 61:1-2*

20യേശു പുസ്തകമടച്ചു. പുസ്തകം പരിചാ
രകന് മടക്കിക്കൊടുത്ത് അവൻ നിലത്തിരുന്നു.
യെഹൂദപ്പള്ളിയിലുള്ള എല്ലാവരും യേശുവി

നെ അടുത്തു നിരീക്ഷിച്ചു. 21യേശു അവരോട്
സംസാരിക്കാൻ തുടങ്ങി. അവൻ പറഞ്ഞു, “നി
ങ്ങൾ ഈ വാക്കുകൾ കേൾക്കെത്തന്നെ ഇവ
അന്വർത്ഥമാകുന്നു.”

22എല്ലാവരും യേശുവിനെപ്പറ്റി നല്ലതു പറ
ഞ്ഞു. അവൻെറ ഹൃദ്യമായ വാക്കുകളിൽ അവർ
അത്ഭുതപ്പെട്ടു. അവർ പറഞ്ഞു, “അവനെങ്ങ
നെ ഇപ്രകാരം പറയാൻ കഴിയുന്നു? അവൻ
യോസേഫിൻെറ മകൻ മാത്രമല്ലേ?”

23യേശു അവരോടു പറഞ്ഞു, “‘വൈദ്യാ,
സ്വയം സുഖപ്പെടുത്തൂ എന്ന പഴഞ്ചൊല്ലു
പോലെ നിങ്ങൾ എന്നോടു പറയുമെന്ന് എനി
ക്കറിയാം. ‘നീ കഫർന്നഹൂമിൽ ചെയ്തതിനെ
പ്പറ്റി ഞങ്ങൾ കേട്ടിട്ടുണ്ട്. അതെല്ലാം നിൻെറ
സ്വന്തപട്ടണത്തിലും ചെയ്യൂ.’”

24അപ്പോൾ യേശുപറഞ്ഞു, “ഞാൻ നിങ്ങ
ളോടു സത്യം പറയുന്നു. ഒരു പ്രവാചകനും
സ്വന്തം പട്ടണത്തിൽ സ്വീകാര്യനല്ല. 25ഞാൻ
പറയുന്നതു സത്യമാണ്. ഏലീയാപ്രവാചക
ൻെറ കാലത്ത് യിസ്രായേലിൽ മൂന്നരവർഷം
മഴ പെയ്തില്ല. രാജ്യത്തെങ്ങും ഭക്ഷണവുമുണ്ടാ
യിരുന്നില്ല. ആ സമയത്ത് യിസ്രായേലിൽ
അനേകം വിധവകളുണ്ടായിരുന്നു. 26പക്ഷേ
ഏലീയാവ് യിസ്രായേലിലെ ആ വിധവക
ളുടെ അടുത്തേക്ക് അയയ്ക്കപ്പെട്ടില്ല. സീദോൻ
ദേശത്തെ സരെപ്തയിൽ ഒരു വിധവയുടെ
അടുത്തേക്കാണ് ഏലീയാവ് അയയ്ക്കപ്പെട്ടത്.
27ഏലീശാ പ്രവാചകൻെറ കാലത്ത് യിസ്രാ
യേലിൽ അനേകം കുഷ്ഠരോഗികളുമുണ്ടായിരു
ന്നു. പക്ഷേ നയമാനൊഴികെ ആരും സുഖപ്പെ
ട്ടില്ല. നയമാൻ യിസ്രായേൽക്കാരനായിരുന്നില്ല.
സുറിയക്കാരനായിരുന്നു.”

28യെഹൂദപ്പള്ളിയിലുള്ള എല്ലാവരും ഇക്കാ
ര്യങ്ങൾ കേട്ടു. അവർ അത്യധികം കോപാകുല
രായി. 29അവർ ചാടിയെഴുന്നേറ്റ് യേശുവിനെ
നഗരത്തിനു പുറത്താക്കി. ഒരു മലയുടെ മുക
ളിലാണവരുടെ നഗരം പണിതിരിക്കുന്നത്. അ
വനെതാഴേക്കു തള്ളിയിടാനായി മലയുടെ അറ്റ
ത്തേക്ക് അവർ അവനെ നയിച്ചു.

30എന്നാൽ യേശു അവരുടെ നടുവിലൂടെ
നടന്ന് ദൂരെ പോയി.

## യേശു പിശാചു ബാധിച്ചവരെ സുഖപ്പെടുത്തുന്നു

(മർക്കൊ. 1:21-28)

31യേശു ഗലീലയിലെ നഗരമായ കഫർന്ന
ഹൂമിലേക്കു പോയി. ശബ്ബത്തുദിവസം അവൻ
ജനങ്ങളെ ഉപദേശിക്കുകയായിരുന്നു. 32അവ
ൻെറ വാക്കുകൾ അധികാരത്തോടെയായിരുന്ന
തിനാൽ അവൻെറ ഉപദേശം ജനങ്ങളെ അത്ഭു
തപ്പെടുത്തി.33അശുദ്ധാത്മാവ് ബാധിച്ച ഒരു
വൻ ആ യെഹൂദപ്പള്ളിയിലുണ്ടായിരുന്നു.
അയാൾ ഉച്ചത്തിൽ വിളിച്ചു കൂവി, 34“നസറായ
നായ യേശുവേ, ഞങ്ങളോട് നിനക്കെന്താണ്
വേണ്ടത്. ഞങ്ങളെ നശിപ്പിക്കാനാണോ നീ
വന്നിരിക്കുന്നത്. നീ ആരാണെന്ന് എനിക്കറി
യാം. ദൈവത്തിൻെറ പരിശുദ്ധൻ.” 35പക്ഷേ
ആ അശുദ്ധാത്മാവിനോടു നിർത്താൻ യേശു
ആജ്ഞാപിച്ചു. യേശു പറഞ്ഞു, “മിണ്ടാതിരി
ക്കൂ, ആ മനുഷ്യനിൽ നിന്നുപുറത്തു കടക്കൂ.”
പിശാച് ആ മനുഷ്യനെ ജനങ്ങളുടെയിടയിൽ
തള്ളിയിട്ടു. എന്നിട്ട് അയാളെ ഉപദ്രവിക്കാതെ
അയാളിൽനിന്നു പുറത്തു കടന്നു.

36ജനങ്ങൾ അത്ഭുതപ്പെട്ടു. അവർ പരസ്പരം
പറഞ്ഞു, “എന്താണിതിനർത്ഥം? അശുദ്ധാത്മാ
ക്കളോടു അധികാരത്തോടെയും ശക്തിയാലും
അവൻ ആജ്ഞാപിക്കുന്നു. അവർ പുറത്തുവരു
ന്നു.”

37അതിനാൽ യേശുവിനെപ്പറ്റിയുള്ള വാർത്ത
ആ പ്രദേശത്തുള്ള എല്ലാസ്ഥലത്തും പരന്നു.

## യേശു ഒരു സ്ത്രീയെ സുഖപ്പെടുത്തുന്നു

(മത്താ. 8:14-17; മർക്കൊ. 1:29-34)

38യേശു യെഹൂദപ്പള്ളി വിട്ടു. അവൻ ശിമോ
ൻെറ വീട്ടിലേക്കുപോയി. ശിമോൻെറ ഭാര്യ
യുടെ അമ്മ രോഗം പിടിച്ചു കിടപ്പായിരുന്നു.
അവർക്കു കടുത്ത പനിയായിരുന്നു. അവരെ
സഹായിക്കാൻ എന്തെങ്കിലും ചെയ്യണമെന്ന്
അവർ അവനോടപേക്ഷിച്ചു. 39അവൻ അവളു
ടെ വളരെ അടുത്തുനിന്നുകൊണ്ട് പനിയോട്
അവളെ വിട്ടുപോകുവാൻ ആജ്ഞാപിച്ചു.
പനി അവളെ വിട്ടുപോയി. അപ്പോൾ അവൾ
എഴുന്നേറ്റ് അവരെ പരിചരിക്കാൻ തുടങ്ങി.

## യേശു മറ്റനേകരെ സുഖപ്പെടുത്തുന്നു

40സൂര്യാസ്തമയമായപ്പോൾ ജനങ്ങൾ രോഗ
ബാധിതരായ അനേകരെ അവൻെറയടുക്കൽ
കൊണ്ടുവന്നു. അവർക്ക് വിവിധ രോഗങ്ങളാ
യിരുന്നു. യേശു ഓരോ രോഗിയുടെമേലും കൈ
വച്ച് അവരെ സുഖപ്പെടുത്തി. 41പലരിലും
നിന്ന് ഭൂതങ്ങൾ പുറത്തുവന്നു. ഭൂതങ്ങൾ നില
വിളിച്ചു, “നീ ദൈവപുത്രനാണ്.” പക്ഷേ
യേശു, അവരെ ശകാരിക്കുകയും സംസാരി
ക്കാൻ അനുവദിക്കാതിരിക്കുകയും ചെയ്തു.
അവൻ ക്രിസ്തുവാണെന്ന് ഭൂതങ്ങൾക്കറിയാമാ
യിരുന്നു.

## യേശു മറ്റു പട്ടണങ്ങളിലേക്കു പോകുന്നു

(മർക്കൊ. 1:35-39)

42അടുത്ത ദിവസം യേശു ഏകാന്തമായൊരി
ടത്തേക്കു പോയി. ജനങ്ങൾ അവനുവേണ്ടി
തിരഞ്ഞു. അവർ അവനെകണ്ടപ്പോൾ അവിടം
വി ട്ടുപോകുന്നതിൽനിന്ന് അവനെ തടയാൻ
ശ്രമിച്ചു. 43പക്ഷേ യേശു അവരോടു പറഞ്ഞു,
“ദൈവരാജ്യത്തെ സംബന്ധിക്കുന്ന സുവിശേ
ഷം എനിക്ക് മറ്റു പട്ടണങ്ങളിലും പ്രസംഗിക്ക
ണം. അതിനാണ് ഞാൻ അയയ്ക്കപ്പെട്ടത്.”

44അങ്ങനെ യെഹൂദ്യയിലെ യെഹൂദപ്പള്ളിക
ളിൽ അവൻ പ്രസംഗിച്ചു.

## പത്രൊസ്, യാക്കോബ്, യോഹന്നാൻ എന്നിവർ യേശുവിനെ അനുഗമിക്കുന്നു

(മത്താ. 4:18-22; മർക്കൊ. 1:16-20)

5 യേശു ഗെന്നേസരെത്ത് തടാകത്തിൻെറ കര
യിൽ നിന്നു. ഒരുപാടുപേർ അവനുചുറ്റും
തിങ്ങിക്കൂടി. ദൈവവചനം കേൾക്കാൻ അവർ
ആഗ്രഹിച്ചിരുന്നു. 2തടാകത്തിൻെറ തീരത്ത് ര
ണ്ടുവള്ളങ്ങൾ കിടക്കുന്നതവൻ കണ്ടു. മീൻപി
ടുത്തക്കാർ അവരുടെ വലകൾ കഴുകുകയായി
രുന്നു. 3യേശു ശിമോൻെറ വള്ളത്തിൽകയറി.
അതു കരയിൽനിന്നു കുറച്ചു ദൂരം മാറ്റാൻ യേശു
അവനോടാവശ്യപ്പെട്ടു. എന്നിട്ട് അവൻ വള്ള
ത്തിൽ കയറിയിരുന്ന് ജനങ്ങളെ ഉപദേശിച്ചു
തുടങ്ങി.

4യേശു പ്രസംഗം നിർത്തി. അവൻ ശിമോ
നോടുപറഞ്ഞു,“വള്ളം ആഴക്കടലിലേക്കു കൊ
ണ്ടുപോകൂ. നിങ്ങളെല്ലാവരും വലയെറിഞ്ഞാൽ
ധാരാളം മീൻ കിട്ടും.”

5ശിമോൻ മറുപടി പറഞ്ഞു, "പ്രഭോ,
ഞങ്ങൾ രാത്രി മുഴുവനും നന്നായി അദ്ധ്വാനി
ച്ചു. പക്ഷേ ഒരു മീനിനെയും പിടിക്കാനായില്ല.
എന്നാൽ അങ്ങു പറയുന്നു ഞാൻ വെള്ളത്തിൽ
വലകൾ ഇടണമെന്ന്. അതിനാലങ്ങനെ ചെ
യ്യാം." 6മീൻ പിടുത്തക്കാർ വെള്ളത്തിൽ വല
കൾ വീശി. അവരുടെ വലകൾ മത്സ്യങ്ങളെ
ക്കൊണ്ടു നിറഞ്ഞു പൊട്ടാറായി. 7അവർ മറ്റൊ
രു വള്ളത്തിലെ സുഹൃത്തുക്കളെ സഹായത്തി
നു വിളിച്ചു. സുഹൃത്തുക്കളെത്തി. ഇരുവള്ളങ്ങ
ളും മുങ്ങാറായതുവ രെ മത്സ്യം ലഭിച്ചു.
8-9തങ്ങൾ പിടിച്ച മീനുകളുടെ അളവുകണ്ട്
മീൻപിടുത്തക്കാർ അത്ഭുതസ്തബ്ധരായി. ഇ
തുകണ്ട ശിമോൻ പത്രൊസ് യേശുവിനു മുമ്പി
ൽ കുനിഞ്ഞുവീണു പറഞ്ഞു, "എന്റെയടുത്തു
നിന്നു പോകൂ കർത്താവേ, ഞാൻ പാപിയാ
ണ്." 10യാക്കോബും യോഹന്നാനും സെബെദി
യുടെ പുത്രന്മാരും അത്ഭുതസ്തബ്ധരായി.
യേശു ശിമോനോടു പറഞ്ഞു, "ഭയപ്പെടാതി
രിക്കൂ. ഇനി മുതൽ നിങ്ങൾ മീനിനെയല്ല മനു
ഷ്യനെ പിടിക്കാൻ പ്രവർത്തിക്കും."
11അവർ തങ്ങളുടെ വള്ളങ്ങൾ തീരത്തടുപ്പി
ച്ചു. അവർ എല്ലാം ത്യജിച്ച് യേശുവിന്റെ
അനുയായികളായി.

### യേശു രോഗിയെ സുഖപ്പെടുത്തുന്നു

(മത്താ. 8:1-4; മർക്കൊ. 1:40-45)

12ഒരിക്കൽ രോഗിയായ ഒരാൾ താമസിക്കുന്ന
ഒരു പട്ടണത്തിൽ യേശുവുമുണ്ടായിരുന്നു. അ
യാൾ കുഷ്ഠരോഗിയായിരുന്നു. യേശുവിനെ
കണ്ട അയാൾ അവന്റെ മുന്നിൽ കുനിഞ്ഞ്
അവനോടു യാചിച്ചു, "കർത്താവേ, എന്നെ
സുഖപ്പെടുത്തിയാലും. അങ്ങ് ആഗ്രഹിച്ചാൽ
അതു നടക്കുമെന്നറിയാം."
13യേശു പറഞ്ഞു, "എനിക്കു നിന്നെ സുഖ
പ്പെടുത്തണം. സുഖപ്പെടൂ." യേശു അയാളെ
സ്പർശിച്ചു. പൊടുന്നനവേ കുഷ്ഠം അപ്രത്യ
ക്ഷമായി. 14അപ്പോൾ യേശു അവനോടു നിർദ്ദേ
ശിച്ചു, "സംഭവിച്ചതെന്താണെന്ന് ആരോടും
പറയരുത്. പക്ഷേ പോയി പുരോഹിതനു
നിന്നെ കാണിച്ചു കൊടുക്കുക. മോശെയുടെ
കല്പനയിലെപ്പോലെ നിന്റെ സുഖപ്പെടലിനാ
യുള്ള വഴിപാടുകൾ സമർപ്പിക്കുക. അതുജന
ങ്ങളുടെ മുമ്പിൽ തെളിവായിരിക്കട്ടെ."
15പക്ഷേ യേശുവിനെ സംബന്ധിച്ച വാർത്ത
വളരെയധികം പരന്നു. യേശുവിനെ കേൾക്കാ
നും രോഗം ഭേദമായി കിട്ടാനും അനേകർ എ
ത്തി. 16യേശു പലപ്പോഴും പ്രാർത്ഥനയ്ക്കായി
ഏകാന്തമായ സ്ഥലത്തേക്കു പോകുമായിരുന്നു.

### യേശു തളർവാതരോഗിയെ സുഖപ്പെടുത്തുന്നു

(മത്താ. 9:1-8; മർക്കൊ. 2:1-12)

17ഒരു ദിവസം യേശു ജനങ്ങളെ പഠിപ്പിക്കു
കയായിരുന്നു. പരീശന്മാരും ശാസ്ത്രിമാരും അ
വിടെ കൂടിയിരുന്നു. അവർ എല്ലാ നഗരങ്ങളിൽ
നിന്നും വന്നവരായിരുന്നു. ജനങ്ങളെ രോഗവി
മുക്തരാക്കുവാനുള്ള ശക്തി കർത്താവ് അവനു
നൽകിയിരുന്നു. 18ചിലർ ഒരു തളർവാതരോഗി
യെ ഒരു കട്ടിലിൽ എടുത്തുകൊണ്ടുവന്നു. അ
വർ അയാളെ അകത്തു കൊണ്ടുവന്ന് യേശു
വിനു മുമ്പിൽ കിടത്താൻ ശ്രമിച്ചു. 19പക്ഷേ
ആൾക്കൂട്ടത്തിനിടയിൽ അവർക്കതിനായില്ല.
അതിനാൽ മേൽക്കൂരയിൽ കയറി ഓടിളക്കി
അതിലൂടെ കിടക്കയോടെ യേശുവിനു മുമ്പിൽ
അയാളെ അവർ ഇറക്കി. 20അവരുടെ വിശ്വാസം
അവൻ കണ്ടു. യേശു രോഗിയോടു പറഞ്ഞു,
"നിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു."
21ശാസ്ത്രിമാരും പരീശന്മാരും സ്വയം ചിന്തി
ച്ചു. "ആരാണിവൻ? അവൻ ദൈവവിരുദ്ധമായ
കാര്യങ്ങൾ പറയുന്നു. ദൈവത്തിനു മാത്രമേ
പാപങ്ങൾ പൊറുക്കാനാവൂ."
22യേശു അവരുടെ മനോഗതമറിഞ്ഞു.
അവൻ പറഞ്ഞു, "എന്താണു നിങ്ങളുടെ ഹൃദയ
ത്തിൽ അത്തരം ചിന്തകൾ? 23'നിന്റെ പാപ
ങ്ങൾ പൊറുക്കപ്പെട്ടിരിക്കുന്നു' എന്നു പറയുന്ന
താണോ 'എഴുന്നേറ്റു നടക്കൂ' എന്നാവശ്യപ്പെടു
ന്നതാണോ എളുപ്പം? 24എന്നാൽ മനുഷ്യപുത്ര
നു ഭൂമിയിൽ പാപങ്ങൾ പൊറുക്കാനുള്ള അധി
കാരമുണ്ടെന്ന് ഞാൻ തെളിയിക്കാം." അതിനാ
യി യേശു തളർവാതരോഗിയോട് ആവശ്യ
പ്പെട്ടു, "ഞാൻ നിന്നോടു പറയുന്നു, എഴുന്നേറ്റ്
നിന്റെ കിടക്കയുമെടുത്ത് വീട്ടിൽ പോകുക."
25ഉടൻ അയാൾ ജനങ്ങളുടെ മുമ്പിൽ എഴു
ന്നേറ്റുനിന്ന് തന്റെ കിടക്കയും എടുത്ത് ദൈവ
ത്തെ വാഴ്ത്തിക്കൊണ്ട് വീട്ടിലേക്കു നടന്നു. 26ജ
നങ്ങളിൽ ദൈവത്തിന്റെ ശക്തിയിലുള്ള ബ
ഹുമാനം നിറഞ്ഞു. അവർ പറഞ്ഞു, "ഇന്നു
ഞങ്ങൾ അത്ഭുതസംഭവങ്ങൾ കണ്ടിരിക്കുന്നു."

### ലേവി യേശുവിന്റെ അനു യായിയാകുന്നു

(മത്താ. 9:9-13; മർക്കൊ. 2:13-17)

27അതിനുശേഷം പുറത്തിറങ്ങിയ യേശു ഒരു
നികുതിപിരിവുകാരൻ അയാളുടെ കാര്യാലയ
ത്തിലിരിക്കുന്നതു കണ്ടു. ലേവി എന്നാണവ
ന്റെ പേര്. യേശു, അവനോടു പറഞ്ഞു,
"എന്നെ അനുഗമിക്കൂ." 28ലേവി എഴുന്നേറ്റ്
എല്ലാമുപേക്ഷിച്ച് യേശുവിനെ പിന്തുടർന്നു.
29ലേവി യേശുവിന് ഒരുഗംഭീരഅത്താഴം നൽ
കി. അത്താഴം ലേവിയുടെ വീട്ടിൽവച്ചായിരു
ന്നു.അനേകം നികുതിപിരിവുകാരും വേറെ ചി
ലരും ആ വിരുന്നിൽ സംബന്ധിച്ചിരുന്നു. 30പ
ക്ഷേ പരീശന്മാരും അവരുടെ ശാസ്ത്രിമാരും
യേശുവിന്റെ ശിഷ്യന്മാർക്കെതിരെ പിറുപിറു
ത്തുപറഞ്ഞു, "നിങ്ങളെന്താണ് നികുതിപിരി
വുകാരോടും മറ്റു ദുഷിച്ചവരോടുമൊത്ത് തിന്നു
കയും കുടിയ്ക്കുകയും ചെയ്യുന്നത്?"
31യേശു അവർക്കു മറുപടി നൽകി, "ആരോ
ഗ്യവാന്മാർക്ക് വൈദ്യൻ വേണ്ട. പക്ഷേ രോഗി
കൾക്ക് അവൻ വേണം. 32ഞാൻ നല്ലവരെ മാന
സാന്തരപ്പെടുത്തുവാനല്ല വന്നത്. ദുഷിച്ചവരെ
മാനസാന്തരത്തിലേക്ക് നയിക്കാനാണ് ഞാൻ
വന്നത്."

### ഉപവാസത്തെപ്പറ്റിയുള്ള ഒരു ചോദ്യത്തിന് യേശു മറുപടി പറയുന്നു

(മത്താ. 9:14-17; മർക്കൊ. 2:18-22)

33അവർ യേശുവിനോടു പറഞ്ഞു,"യോഹ
ന്നാന്റെ അനുയായികൾ പരീശന്മാർ ചെയ്യു
ന്നതുപോലെ പലപ്പോഴും ഉപവസിക്കുകയും
പ്രാർത്ഥിക്കുകയും ചെയ്യാറുണ്ട്. പക്ഷേ അങ്ങ
യുടെ അനുയായികൾ എപ്പോഴും തിന്നുകയും
കുടിക്കുകയും ചെയ്യുന്നുവല്ലോ?" 34യേശു അവ
രോടു പറഞ്ഞു, "ഒരു വിവാഹസമയത്ത്, വരൻ
കൂടെയുള്ളപ്പോൾ നിങ്ങൾക്ക് അവന്റെ സുഹൃ
ത്തുക്കളെ ഉപവസിപ്പിക്കുവാൻ കഴിയുമോ?
35പക്ഷേ വരൻ അവരിൽനിന്നും അകറ്റപ്പെടു
ന്ന അവസരം വരും. അപ്പോൾ ആ സുഹൃത്തു
ക്കൾ ഉപവസിച്ചുകൊള്ളും."

36യേശു അവരോടു ഈ കഥ പറഞ്ഞു:
“പുതിയ ഒരുവസ്ത്രത്തിൽ നിന്നും ഒരു കഷണം
കീറിയെടുത്ത് ആരും പഴയ വസ്ത്രത്തിലെ
ദ്വാരം അടയ്ക്കാറില്ല, എന്തുകൊണ്ടെന്നാൽ
അതു പുതിയ വസ്ത്രത്തെ നശിപ്പിക്കും, പുതി
യതിൽ നിന്നുള്ള കഷണം പഴയതിനോട് ചേരു
കയുമില്ല. 37ആൾക്കാർ പുതിയ വീഞ്ഞ് പഴയ
തുരുത്തിയിൽ നിറയ്ക്കാറില്ല. അങ്ങനെ ചെ
യ്താൽ പഴയ തുരുത്തി കീറിപ്പോവുകയും
വീഞ്ഞ് നഷ്ടപ്പെടുകയും ചെയ്യും. 38അവർ
പുതിയ വീ ഞ്ഞ് പുതിയ തുരുത്തിയിൽത്തന്നെ
നിറയ്ക്കും. 39പഴയവീഞ്ഞ് കുടിയ്ക്കുന്ന ആരും
പുതിയ വീഞ്ഞ് ആവശ്യപ്പെടാറില്ല. എന്തെ
ന്നാൽ അവൻ പറയുന്നു, ‘പഴയ വീഞ്ഞാണു
നല്ലത്.’”

## യേശു ശബ്ബത്തിന്റെ കർത്താവ്

(മത്താ. 12:1-8; മർക്കൊ. 2:23-28)

6 ഒരു ശബ്ബത്തുദിവസത്തിൽ യേശു ഒരു ധാ
ന്യവയലിലൂടെ നടക്കുകയായിരുന്നു. അദ്ദേ
ഹത്തിന്റെ ശിഷ്യന്മാർ കുറച്ചു ധാന്യമെടുത്ത്
കൈകൊണ്ട് തിരുമ്മിഭക്ഷിച്ചു. 2ചില പരീശ
ന്മാർപറഞ്ഞു, “എന്താണ് ശബ്ബത്തുദിവസം
മോശെയുടെ ന്യായപ്രമാണം നിങ്ങൾ ലംഘി
ച്ചത്?”
3യേശു പ്രതിവചിച്ചു, “തനിക്കും തന്റെ
ആളുകൾക്കും വിശന്നപ്പോൾ ദാവീദ് എന്താണു
ചെയ്തതെന്ന് നിങ്ങൾ വായിച്ചിട്ടില്ലേ? 4ദാ
വീദ് ദൈവാലയത്തിൽ പ്രവേശിച്ച് ദൈവത്തി
നുള്ള വഴിപാടു സാധനങ്ങളെടുത്തു ഭക്ഷിച്ചു.
അയാൾ കുറെ അപ്പം തന്നോടൊപ്പമുണ്ടായിരു
ന്നവർക്കും നൽകി. അതു മോശെയുടെ ന്യായ
പ്രമാണ ത്തിനെതിരാണ്. പുരോഹിതന്മാർക്കു
മാത്രമേ ആ അപ്പം കഴിക്കാവൂ എന്നാണു ന്യായ
പ്രമാണം പറയുന്നത്.” 5യേശു പരീശന്മാരോടു
പറഞ്ഞു, “മനുഷ്യപുത്രൻ ശബ്ബത്തിന്റെ കർ
ത്താവാണ്.”

## യേശു ശബ്ബത്തിൽ ഒരാളെ സുഖപ്പെടുത്തുന്നു

(മത്താ. 12:9-14; മർക്കൊ. 3:1-6)

6മറ്റൊരു ശബ്ബത്തുദിവസം യേശു യെഹൂദപ്പ
ള്ളിയിലേക്കു പോയി. യേശു അവരെ ഉപദേശി
ച്ചു. വലതു കൈക്ക് തളർവാതം ബാധിച്ച ഒരാൾ
അവിടെയുണ്ടായിരുന്നു. 7ശബ്ബത്തുദിവസം യേ
ശു സുഖപ്പെടുത്തുമോ എന്നറിയാൻ ശാസ്ത്രി
മാരും പരീശന്മാരും കാത്തുനിൽക്കുകയായിരു
ന്നു.യേശു തെറ്റായെന്തെങ്കിലും ചെയ്താൽ അ
വനെ കുറ്റപ്പെടുത്തുക എന്നതായിരുന്നു അവ
രുടെ ലക്ഷ്യം.8പക്ഷേ അവർ എന്താണുദ്ദേശിക്കു
ന്നതെന്ന് യേശുവിനറിയാമായിരുന്നു. അവൻ
തളർവാതക്കാരനോടു പറഞ്ഞു, “എഴുന്നേറ്റ് ഇ
വരുടെ മുമ്പിൽ നിൽക്കൂ.” അയാൾ അനുസരി
ച്ചു. 9അപ്പോൾ യേശു അവരോടു പറഞ്ഞു,
“ഞാൻ ചോദിക്കുന്നു, ശബ്ബത്തു ദിവസം നന്മ
ചെയ്യണമോ, തിന്മചെയ്യണമോ? ഏതാണു
ശരി? ഒരു ജീവൻ രക്ഷിക്കാതെ, നശിപ്പിക്കാനോ
നമ്മെ അ നുവദിച്ചിട്ടുള്ളത്?” 10യേശു ചുറ്റിനും
അവരെ നോക്കി. യേശു രോഗിയോടു പറഞ്ഞു,
“ഞാൻ നിന്റെ കൈയ്യൊന്നു കാണട്ടെ.”
അയാൾ തന്റെ കൈപുറത്തെടുത്തു. അവ
ന്റെ കൈ സുഖപ്പെട്ടു. 11പരീശന്മാരും ശാ
സ്ത്രിമാരും വളരെയധികം ക്ഷുഭിതരായി.
അവർ പരസ്പരം പറഞ്ഞു,“യേശുവിനെ നമു
ക്കെന്തു ചെയ്യുവാൻ കഴിയും?”

## യേശു തന്റെ പന്ത്രണ്ട് അപ്പൊസ്തലന്മാരെ തിരഞ്ഞെടുക്കുന്നു

(മത്താ. 10:1-4; മർക്കൊ. 3:13-19)

12ആ സമയം യേശു മലയിലേക്ക് പ്രാർത്ഥി
ക്കാൻ പോയി. രാത്രിമുഴുവൻ ദൈവത്തോട്
പ്രാർത്ഥിച്ചുകൊണ്ട് അവനവിടെ കഴിഞ്ഞു.
13പിറ്റേന്നു പ്രഭാതത്തിൽ, യേശു തന്റെ അനു
യായികളെ വിളിച്ചു. അവൻ അവരിൽനിന്നു
പന്ത്രണ്ടുപേരെ തിരഞ്ഞെടുത്തു. അവൻ അവ
രെ “അപ്പൊസ്തലന്മാരെന്നു” വിളിച്ചു. 14പ
ത്രൊസ് എന്നു അവൻ പേരിട്ട ശിമോൻ, അവ
ന്റെ സഹോദരൻ അന്ത്രെയാസ്, യാക്കോബ്,
യോഹന്നാൻ, ഫീലിപ്പൊസ്, ബർത്തൊലൊ
മായി. 15മത്തായി, തോമാസ്, അൽഫായിയുടെ
പുത്രൻ യാക്കോബ്, എരിവുകാരൻ എന്നു
വിളിക്കപ്പെട്ടശിമോൻ, 16യാക്കോബിന്റെ
പുത്രൻ യൂദാ, യേശുവിനെ ഒറ്റുകൊടുത്ത
യൂദാഈസ്ക്കാര്യോത്ത് എന്നിവരായിരുന്നു
അവർ.

## യേശു ജനങ്ങളെ പഠിപ്പിക്കുകയും സുഖപ്പെ ടുത്തുകയും ചെയ്യുന്നു

(മത്താ. 4:23-25; 5:1-12)

17യേശുവും അപ്പൊസ്തലന്മാരും മലയിറ
ങ്ങിവന്നു. യേശു പരന്ന ഒരു സ്ഥലത്തു നിന്നു.
അദ്ദേഹത്തിന്റെ ഒരു വലിയസംഘം അനുയാ
യികൾ അവിടെ കൂടിയിരുന്നു. യെഹൂദ്യയിൽ
നിന്നും യെരൂശലേമിൽനിന്നും കടൽത്തീര നഗ
രങ്ങളായ സോരിൽനിന്നും സീദോനിൽനിന്നും
അനേകർ അവിടെ കൂടിയിരുന്നു. 18അവരെല്ലാ
മെത്തിയത് യേശുവിന്റെവാക്കുകൾ കേൾക്കു
ന്നതിനുംരോഗശാന്തി നേടുന്നതിനുമായിരുന്നു.
അശുദ്ധാത്മാവിൽനിന്നു പീഡനം അനുഭവി
ച്ചിരുന്നവരെല്ലാം സുഖപ്പെട്ടു. 19എല്ലാവരും യേ
ശുവിനെ തൊടാൻ ശ്രമിച്ചു. എന്തെന്നാൽ ശ
ക്തിഅവനിൽ നിന്നായിരുന്നു പുറപ്പെട്ടിരുന്ന
ത്. യേശു എല്ലാവരെയും സുഖപ്പെടുത്തി. 20യേ
ശു തന്റെ ശിഷ്യന്മാരെ നോക്കി പറഞ്ഞു,
“ദരിദ്രരായ നിങ്ങൾ ഭാഗ്യവാന്മാർ, എന്തെ
ന്നാൽ ദൈവരാജ്യം നിങ്ങൾക്കുള്ളതാണ്.
21ഇപ്പോൾ വിശക്കുന്ന നിങ്ങൾ ഭാഗ്യവാ
ന്മാർ, എന്തെന്നാൽ നിങ്ങൾക്കു സംതൃപ്തി ലഭി
ക്കും. ഇപ്പോൾ കരയുന്നവർ ഭാഗ്യവാന്മാർ,
എന്തെന്നാൽ നിങ്ങൾ സന്തോഷംകൊണ്ട്
ചിരിക്കും.
22“മനുഷ്യർ നിങ്ങളെ നിന്ദിക്കുകയും, ദുഷ്ട
രെന്നു വിളിക്കുകയും ചെയ്യുമ്പോൾ നിങ്ങൾ
സൗഭാഗ്യവാന്മാർ. നിങ്ങൾ മനുഷ്യപുത്രന്റെ
ആളായതിനാൽ നിങ്ങൾ ചീത്തയെന്ന് മനുഷ്യ
ർപറയും. അവരങ്ങനെ പറയുമ്പോഴും നിങ്ങൾ
ഭാഗ്യവാന്മാർ. 23അപ്പോഴും നിങ്ങൾ ആഹ്ളാദ
വാന്മാരും സന്തോഷവാന്മാരും ആകും. എന്തെ
ന്നാൽ സ്വർഗ്ഗത്തിൽ നിങ്ങൾക്കു മഹത്തായൊ
രുസമ്മാനം ലഭിക്കും. അവരുടെ പൂർവ്വികർ പ്ര
വാചകരോടും അങ്ങനെ ചെയ്തിരുന്നു.
24“എന്നാൽ ധനവാന്മാരെ നിങ്ങൾക്കുദുരി
തം. എന്തെന്നാൽ നിങ്ങളുടെ ആശ്വാസം നിങ്ങ
ൾക്കു കിട്ടിക്കഴിഞ്ഞു.
25ഇപ്പോൾ സംതൃപ്തി ലഭിച്ചവരേ നിങ്ങൾ
ക്കുദുരിതം. എന്തെന്നാൽ നിങ്ങൾക്കു വിശപ്പു
ണ്ടാകും. ഇപ്പോൾ ചിരിക്കുന്നവരെ നിങ്ങൾക്കു
ദുരിതം. എന്തെന്നാൽ നിങ്ങൾ ദു:ഖിതരും കര
യുന്നവരുമാകും. 26“നിങ്ങളെപ്പറ്റി എല്ലാവരും

നല്ലതു പറയുമ്പോൾ നിങ്ങൾക്കുദുരിതം. അവ
രുടെ പൂർവ്വികർ കള്ളപ്രവാചകരോട് അങ്ങ
നെ ചെയ്തിട്ടുണ്ട്.

## നിങ്ങളുടെ ശത്രുക്കളെ സ്നേഹിക്കുക

(മത്താ. 5:38-48; 7:12)

27“എന്നെ ശ്രദ്ധിക്കുന്ന നിങ്ങളോട് ഞാൻ
പറയുന്നു, നിങ്ങളുടെ ശത്രുക്കളെ സ്നേഹി
ക്കുക. നിങ്ങളെ വെറുക്കുന്നവർക്കു നന്മചെ
യ്യുക. 28നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹി
ക്കുക. നിങ്ങളെ നിന്ദിക്കുന്നവർക്കുവേണ്ടി ദൈ
വത്തോടു പ്രാർത്ഥിക്കുക.29നിങ്ങളുടെ ഒരു കര
ണത്തു അടിക്കുന്നവനു മറ്റേകരണവും കാണി
ച്ചുകൊടുക്കുക. ആരെങ്കിലും നിങ്ങളുടെ കോട്ട്
എടുത്തുകൊണ്ടുപോകുകയാണെങ്കിൽ അവൻ
നിങ്ങളുടെ ഉടുപ്പും കൊണ്ടു പോകട്ടെ. 30നി
ന്നോടു യാചിക്കുന്ന എല്ലാവർക്കും നീ കൊടു
ക്കുക. നിന്റേതായ എന്തെങ്കിലും എടുത്തുകൊ
ണ്ടുപോകുന്നവനോടു അതു മടക്കിക്കിട്ടാൻ കർ
ക്കശമായി ചോദിക്കാതിരിക്കുക. 31മറ്റുള്ളവർ
നിങ്ങളോട് എങ്ങനെ പെരുമാറണം എന്നാ
ഗ്രഹിക്കുന്നുവോ അതുപോലെ നിങ്ങൾ അവ
രോടും പെരുമാറുക. 32നിങ്ങളെ സ്നേഹിക്കുന്ന
വരെമാത്രം നിങ്ങൾ സ്നേഹിച്ചാൽ നിങ്ങൾ
ക്കെന്തു മേന്മയാണുള്ളത്? ഇല്ല, പാപികൾ
പോലും അവരെ സ്നേഹിക്കുന്നവരെ സ്നേ
ഹിക്കുന്നുണ്ട്. 33നന്മചെയ്യുന്നവർക്കുവേണ്ടി
മാത്രം നിങ്ങൾ നന്മ ചെയ്താൽ നിങ്ങൾക്കെ
ന്തെങ്കിലും മേന്മയുണ്ടാകുമോ? ഇല്ല, പാപികൾ
പോലും അങ്ങനെ ചെയ്യുന്നുണ്ട്. 34എന്നെ
ങ്കിലും തിരിച്ചുകിട്ടും എന്ന പ്രതീക്ഷയോടെ
കടം കൊടുത്താൽ നിങ്ങൾക്കെന്തുമേന്മ? ഇല്ല,
പാപികൾപോലും മറ്റു പാപികൾക്ക് കടം
കൊടുക്കുന്നത് അതേതുക തിരിച്ചു കിട്ടുമെന്ന
തുകൊണ്ടാണ്. 35അതിനാൽ നിങ്ങളുടെ ശത്രു
ക്കളെയും സ്നേഹിക്കുക. അവർക്കായി നന്മ
ചെയ്യുക. തിരിച്ചു കിട്ടണമെന്നാഗ്രഹിക്കാതെ
അവർക്കു കടം കൊടുക്കുക. നിങ്ങൾക്കു മഹ
ത്തായ ഒരു പ്രതിഫലം ലഭിക്കും. നിങ്ങൾ അത്യു
ന്നതന്റെ പുത്രന്മാരാകും. അതെ, എന്തെന്നാൽ
ദൈവം നന്ദിയില്ലാത്തവരോടും, ദുഷ്ടന്മാരോ
ടും കരുണയുള്ളവനാണ്. 36നിങ്ങളുടെ പിതാ
വ് സ്നേഹവും കാരുണ്യവും നൽകുന്നതു പോ
ലെനിങ്ങളും സ്നേഹകാരുണ്യങ്ങൾ ചൊ
രിയുക.

## ആത്മപരിശോധന നടത്തുക

(മത്താ. 7:1-5)

37“നിങ്ങൾ മറ്റുള്ളവരെ വിധിക്കരുത്.
എന്നാൽ നിങ്ങളും വിധിക്കപ്പെടുകയില്ല. മറ്റു
ള്ളവരെ കുറ്റപ്പെടുത്തരുത്, എങ്കിൽ നിങ്ങളെ
യും കുറ്റപ്പെടുത്തുകയില്ല. മറ്റുള്ളവരോടു ക്ഷമി
ക്കുക, നിങ്ങളും ക്ഷമിക്കപ്പെടും. 38അന്യർക്കു
ദാനം ചെയ്യുക. അത്രയധികം നിങ്ങൾക്കും ലഭി
ക്കും, നിങ്ങളുടെ കയ്യിൽ ഒതുങ്ങാതെ മടിയിൽ
വീഴത്തക്കവിധത്തിൽ അത്രയധികം. നിങ്ങൾ
അന്യർക്കു കൊടുക്കുന്ന അളവിൽ തന്നെ
ദൈവം നിങ്ങൾക്കും തരും.”
39യേശു അവരോടു ഈ കഥ പറഞ്ഞു: “കുരു
ടനായ ഒരാൾക്ക് മറ്റൊരു കുരുടനെ നയിക്കുവാ
നാകുമോ? ഇല്ല! ഇരുവരും ഒരേ കുഴിയിൽ വീഴും.
40ശിഷ്യൻ ഗുരുവിനേക്കാൾ വലിയവനല്ല. എ
ന്നാൽ മുഴുവനും പഠിച്ചുകഴിയുമ്പോൾ ശിഷ്യ
ന്മാർ ഗുരുവിനെപ്പോലെയാകുന്നു.
41“സഹോദരന്റെ കണ്ണിലെ കരടു കണ്ടെത്തു
ന്ന നിങ്ങൾ എന്തുകൊണ്ട് സ്വന്തം കണ്ണിലെവ
ലിയ കോൽ കാണുന്നില്ല? 42നിങ്ങൾ നിങ്ങ
ളുടെ സഹോദരനോടു പറയുന്നു, ‘സഹോദരാ,
നിന്റെ കണ്ണിലെ കരടു ഞാൻ എടുത്തുകളയട്ട
യോ’ എന്ന്. നിങ്ങൾക്കു സ്വന്തം കണ്ണിലെ
കോൽ കാണുവാനാകുന്നില്ല, നിങ്ങളൊരു കപ
ടഭക്തിക്കാരനാണ്. ആദ്യം സ്വന്തം കണ്ണിലെ
കോലെടുത്തുമാറ്റൂ. അപ്പോൾ സഹോദരന്റെ
കണ്ണിലെ കരടു നിങ്ങൾക്കു വ്യക്തമായിക്കാ
ണാനാകും.

## രണ്ടു തരം ഫലങ്ങൾ

(മത്താ. 7:17-20; 12:34-35)

43“ഒരു നല്ല മരം ദുഷിച്ച ഫലത്തെ നൽകുന്നി
ല്ല. അതുപോലെ ഒരു ചീത്തമരം നല്ല ഫലത്തെ
യും തരുന്നില്ല. 44ഓരോ മരവും അതുനൽകുന്ന
ഫലത്തിന്റെ പേരിലറിയപ്പെടുന്നു. ആരും മു
ള്ളുകളിൽ നിന്ന് അത്തിപ്പഴങ്ങൾ ശേഖരിക്കു
ന്നില്ല. ഞെരിഞ്ഞിലിൽനിന്ന് മുന്തിരിയും.
45നല്ലവനായ ഒരുവന് സ്വഹൃദയത്തിൽ നന്മക
ളുടെ നിക്ഷേപമുണ്ടാകും. അതിനാലാണവൻ
സ്വന്തം ഹൃദയത്തിൽനിന്ന് നല്ലകാര്യങ്ങൾ പുറ
ത്തെടുക്കുന്നത്. പക്ഷേ ദുഷ്ടനായ ഒരുവന്റെ
ഹൃദയത്തിൽ തിന്മയേ ഉണ്ടാകൂ. അതിനാല
യാൾ തിന്മയേയും പുറത്തെടുക്കുന്നു. ഏതൊരു
വനും സ്വന്തം ഹൃദയത്തിലുള്ള കാര്യങ്ങളേ
പറയൂ.

## രണ്ടു തരം ആളുകൾ

(മത്താ. 7:24-27)

46“നിങ്ങൾ എന്നെ ‘കർത്താവേ, കർത്താവേ,’
എന്നു വിളിക്കുകയും എന്നാൽ ഞാൻ പറയുന്ന
തൊന്നും അനുസരിക്കാതിരിക്കയും ചെയ്യുന്ന
തെന്തുകൊണ്ട്? 47എന്റെയടുത്ത് വന്ന് എന്നെ
ശ്രദ്ധിക്കുകയും അതനുസരിക്കുകയും ചെയ്യുന്ന
ഒരോരുത്തരും 48ഉറപ്പുള്ള വീടു പണിയുന്നവ
നെപ്പോലെയാണ്. അവൻ ആഴത്തിൽ കുഴി
യെടുത്ത് ശക്തമായ പാറയിന്മേൽ അടിത്തറ
ഇടുന്നു. വെള്ളപ്പൊക്കക്കാലത്ത് ആ വീടിനെ
ഒഴുക്കിയകറ്റാൻ വെള്ളം ശ്രമിക്കുന്നു. പക്ഷേ
ജലപ്രവാഹത്തിന് ആ വീടിനെ മാറ്റാനാവില്ല.
എന്തെന്നാൽ ആ വീട് കരുത്തുള്ളതാണ്.
49എന്നാൽ എന്നെ ശ്രവിക്കുകയും അനുസരി
ക്കാതിരിക്കുകയും ചെയ്യുന്നവൻ അടിത്തറയി
ല്ലാത്ത വെറും മണ്ണിൽ തന്റെ വീടുപണിയുന്ന
വനെപ്പോലെയാണ്. ജലപ്രവാഹത്തിൽ അവ
ന്റെ വീട് എളുപ്പത്തിൽ തകർന്നു വീഴുന്നു.
വീടു പൂർണ്ണമായും നശിക്കുകയും ചെയ്യുന്നു.”

## യേശു ഒരു ദാസനെ സുഖപ്പെടുത്തുന്നു

(മത്താ. 8:5-13; യോഹ. 4:43-54)

7 യേശു ജനങ്ങളോടു പറയാനുള്ളതെല്ലാം
പറഞ്ഞു കഴിഞ്ഞു. അനന്തരം അവൻ
കഫർന്നഹൂമിലേക്കു പോയി. 2അവിടെ ഒരു
ശതാധിപനുണ്ടായിരുന്നു. അയാൾക്ക് രോഗ
ത്താൽ മരണാസന്നനായൊരു ദാസനുണ്ടായി
രുന്നു. ശതാധിപൻ ദാസനെ വളരെയധികം
സ്നേഹിച്ചിരുന്നു. 3യേശുവിനെപ്പറ്റി കേട്ട
അയാൾ ജനത്തിന്റെ മൂപ്പന്മാരെ അദ്ദേഹത്തി
നടുത്തേക്ക് അയച്ചു. അവിടെയെത്തി തന്റെ
ദാസന്റെ ജീവൻ രക്ഷിക്കണമെന്ന് യേശുവി
നോടപേക്ഷിക്കാനാണയാൾ അവരെഅയച്ചത്.
4അവർ യേശുവിന്റെ അടുത്തെത്തി. ശതാധി

പനെ സഹായിക്കണമെന്ന് അവർ യേശുവി
നോട് യാചിച്ചു. 5അവർ പറഞ്ഞു,"നിന്റെ
സഹായത്തിന് ഈ ശതാധിപൻ അർഹനാണ്.
എന്തെന്നാൽ അയാൾ നമ്മുടെ ജനതയെ സ്നേ
ഹിക്കുകയും ഞങ്ങൾക്കായി യെഹൂദപ്പള്ളി
പണിയുകയും ചെയ്തിട്ടുണ്ട്."
6യേശു അവരോടൊത്തുപോയി. അവൻ ശ
താധിപന്റെ വീടിനടുത്തെത്തിയപ്പോൾ അ
യാൾ തന്റെ സുഹൃത്തുക്കളെ അയച്ച് ഇങ്ങനെ
പറയിപ്പിച്ചു, "കർത്താവേ, അങ്ങ് എന്റെ ഭവ
നത്തിലേക്ക് വരേണ്ടതില്ല. അങ്ങയെ അവിടെ
വെച്ചുസ്വീകരിക്കാൻ ഞാൻ അർഹനല്ല. 7അ
താണു ഞാൻ സ്വയം അങ്ങയുടെ അടുത്തേക്കു
വരാതിരുന്നത്. എന്റെ ദാസൻ ഭേദമാകാൻ
അങ്ങു കല്പിക്കുക മാത്രമേവേണ്ടൂ.8ഞാൻ തന്നെ
മറ്റുള്ളവരുടെ അധികാരത്തിൻ കീഴിലാണ്. എ
ന്റെ അധികാരത്തിൻ കീഴിൽ പടയാളികളു
ണ്ട്. അവരിലൊരുവനോടു ഞാൻ 'പോകൂ' എ
ന്നു പറഞ്ഞാലവൻ പോകും. മറ്റൊരുവനോട്
'വരൂ' എന്നു പറഞ്ഞാലവൻ വരും. ഞാനെന്റെ
ദാസനോട്' അതു ചെയ്യൂ' എന്നു പറഞ്ഞാല
വൻ എന്നെ അനുസരിക്കും."9ഇതു കേട്ട യേശു
അത്ഭുതം കൂറി. യേശു തന്നെ അനുഗമിക്കുന്ന
ജനക്കൂട്ടത്തിന്റെ നേർക്കു തിരിഞ്ഞു. അവൻ
പറഞ്ഞു, "ഞാൻ പറയുന്നു, ഇങ്ങനെയൊരു
വിശ്വാസം ഞാനൊരിടത്തും കണ്ടിട്ടില്ല.
യിസ്രായേലിൽ പോലും."
10യേശുവിനടുത്തേക്ക് അയയ്ക്കപ്പെട്ടവർ
തിരികെ വീട്ടിലെത്തി. അവിടെ ഭൃത്യൻ സുഖം
പ്രാപിച്ചിരിക്കുന്നതവർ കണ്ടു.

### യേശു ഒരാളെ ജീവിപ്പിക്കുന്നു

11പിറ്റേന്ന് യേശു നയീൻ എന്ന പട്ടണത്തി
ലേക്കുപോയി. യേശുവിന്റെ ശിഷ്യന്മാരും വ
ലിയൊരുകൂട്ടം ജനങ്ങളും അദ്ദേഹത്തോടൊപ്പ
മുണ്ടായിരുന്നു. 12അവർ നഗരകവാടത്തിനടു
ത്തെത്തിയപ്പോൾ അവൻ ഒരു ശവസംസ്കാരം
കണ്ടു. വിധവയായ ഒരമ്മയ്ക്ക് അവരുടെ ഏക
മകനെയും നഷ്ടപ്പെട്ടു. മൃതദേഹം പുറത്തേക്കു
കൊണ്ടുവന്നപ്പോൾ നഗരത്തിൽ നിന്നുവന്ന
അനവധിയാളുകൾ അവളോടൊപ്പമുണ്ടായിരു
ന്നു. 13അവളെ കണ്ട യേശുവിന് തന്റെമനസ്സി
ൽ അവളോട് അനുകമ്പതോന്നി. യേശു അവ
ളോടു പറഞ്ഞു, "കരയരുത്." 14യേശു ശവപ്പെ
ട്ടിക്കരികിലേക്കു നടന്നുചെന്ന് അതിൽതൊട്ടു.
ശവപ്പെട്ടി ചുമന്നിരുന്നവർ നിന്നു. യേശു, മരി
ച്ച പുത്രനോടു പറഞ്ഞു, "യുവാവേ ,ഞാൻ
നിന്നോടു പറയുന്നു എഴുന്നേൽക്കൂ!" 15അപ്പോ
ളവൻ എഴുന്നേറ്റിരുന്ന് സംസാരിക്കുവാൻ തുട
ങ്ങി. യേശു അയാളെ അയാളുടെ അമ്മയ്ക്ക്
നൽകി.
16എല്ലാവരും അത്ഭുതപ്പെട്ടു. അവർ ദൈവ
ത്തെ സ്തുതിച്ചു. അവർ പറഞ്ഞു, "ഒരു മഹാപ്ര
വാചകൻ നമ്മൾക്കിടയിലേക്ക് വന്നിരിക്കുന്നു.
ദൈവം തന്റെ ജനത്തെ ശ്രദ്ധിക്കുന്നു."
17(യേശുവിനെക്കുറിച്ചുള്ള ഈ വാർത്തയെ
ഹൂദ്യയിലും പരിസരങ്ങളിലും പരന്നു.)

### യോഹന്നാൻ ഒരു ചോദ്യം ചോദിക്കുന്നു

(മത്താ. 11:2-19)

18ഇക്കാര്യങ്ങളെല്ലാം യോഹന്നാനോട് അയാ
ളുടെ ശിഷ്യന്മാർ പറഞ്ഞു. അയാൾ തന്റെ
രണ്ടു ശിഷ്യന്മാരെ വിളിച്ചു. 19യേശുവിന്റെ
അടുത്തു ചെന്ന് ഇങ്ങനെ ചോദിക്കുവാൻ
അയാൾ അവരോടു പറഞ്ഞു, "നീയാണോ
വരാനിരിക്കുന്നവൻ? അതോ, മറ്റൊരുവനുവേ
ണ്ടി ഞങ്ങൾ കാത്തിരിക്കണോ?"
20അവർ യേശുവിന്റെ അടുത്തെത്തി. അവർ
പറഞ്ഞു, "സ്നാപകയോഹന്നാനാണ് ഞങ്ങ
ളെനിന്റെ അടുത്തേക്കയച്ചത്, ഈ ചോദ്യം
ചോദിക്കുന്നതിനായി, 'നീയാണോ വരാനിരി
ക്കുന്നവൻ അതോ ഞങ്ങളിനി മറ്റൊരുവനു
വേണ്ടി കാത്തിരിക്കണോ?"
21അതേസമയം യേശു അനേകംപേരെ അവ
രുടെ രോഗങ്ങളിൽനിന്നും വ്യാധികളിൽ
നിന്നും സുഖപ്പെടുത്തിയിരുന്നു, അശുദ്ധാത്മാ
ക്കളിൽനിന്നും രക്ഷിച്ചിരുന്നു. അവൻ അനേകം
അന്ധർക്കു കാഴ്ച നൽകിയിരുന്നു. 22അപ്പോൾ
യേശു യോഹന്നാന്റെ ശിഷ്യന്മാരോടു പറ
ഞ്ഞു, "നിങ്ങളിവിടെ കണ്ടതും കേട്ടതുമെല്ലാം
യോഹന്നാനോടു ചെന്നുപറയൂ, അന്ധർക്കു
കാഴ്ചകിട്ടിയത്. വാതരോഗി എഴുന്നേറ്റു നട
ന്നത്. കുഷ്ഠരോഗിസുഖപ്പെട്ടത്. ബധിരനു
കേൾക്കാനായത്. മരിച്ചവർ ജീവിച്ചത്. പാവ
പ്പെട്ടവർക്ക് ദൈവരാജ്യം നൽകിയ വാർത്ത
യും. 23വിശ്വാസത്തിനു തടസ്സമായി എന്നെ
കാണാത്തവർ അനുഗ്രഹീതർ."
24യോഹന്നാന്റെ ശിഷ്യന്മാർ പോയപ്പോൾ
യേശു യോഹന്നാനെപ്പറ്റി ജനങ്ങളോടു പറ
ഞ്ഞു, "നിങ്ങൾ എന്തുകാണാനായിരുന്നു മരുഭൂ
മിയിലേക്ക്പോയത്? കാറ്റിൽ ഊതുന്ന കാട്ടുപു
ല്ലിനെയോ? 25അല്ലാതെന്തു കാണാനാണു നി
ങ്ങൾപോയത്? നേരിയ തുണികൊണ്ടുള്ള വ
സ്ത്രം ധരിച്ചൊരുവനെയോ? നേരിയതുണി
കൊണ്ടു തയ്പ്പിച്ച നല്ലവസ്ത്രം ധരിച്ചവർ രാജ
കൊട്ടാരത്തിലാണ് ജീവിക്കുന്നത്. 26യഥാർത്ഥ
ത്തിൽ നിങ്ങളെന്തു കാണുവാനാണു പോയത്?
ഒരു പ്രവാചകനെ? അതെ, ഞാൻ നിങ്ങളോടു
പറയുന്നു, യോഹന്നാൻ ഒരു പ്രവാചകനിലുമ
ധികം എന്തോ ആണ്." 27അയാളെപ്പറ്റി ഇങ്ങ
നെ എഴുതിയിരിക്കുന്നു:
'ശ്രദ്ധിക്കൂ, നിന്റെമുമ്പിൽ എന്റെ ദൂതനെ
ഞാനയയ്ക്കുന്നു. അവൻ നിനക്കായി വഴിയൊ
രുക്കും.' *മലാഖി 3:1*
28"ഞാൻ നിങ്ങളോടു പറയുന്നു, യോഹ
ന്നാൻ ഇതുവരെ ജനിച്ച ആരെക്കാളും ശ്രേഷ്ഠ
നാണ്. എന്നാൽ ദൈവരാജ്യത്തിലെ ഏറ്റവും
പ്രാധാന്യം കുറഞ്ഞവൻ പോലും അയാളെ
ക്കാൾ ശ്രേഷ്ഠനാണ്."
29(ഇതുകേട്ട് എല്ലാവരും ദൈവത്തിന്റെ നീ
തിയെ അംഗീകരിച്ചു. നികുതിപിരിവുകാർ
പോലും. അവർ എല്ലാം യോഹന്നാനാൽ സ്നാ
നം ചെയ്യപ്പെട്ടവരാണ്. 30എന്നാൽ പരീശന്മാരും
ശാസ്ത്രിമാരും തങ്ങൾക്കായുള്ള ദൈവഹിതം
നിരസിക്കുകയും അവരെ സ്നാനപ്പെടുത്താൻ
യോഹന്നാനെ അനുവദിക്കാതിരിക്കുകയും ചെ
യ്തു. 31"ഇക്കാലത്തെ മനുഷ്യരെപ്പറ്റി ഞാനെ
ന്തു പറയാൻ? അവരെ ഞാൻ എന്തിനോടുപമി
ക്കും? അവർ എന്തിനെപ്പോലെയാണ്? 32അവർ
ചന്തക്കുട്ടികളെപ്പോലെയാണ്. അവർ ഇങ്ങനെ
യൊക്കെ പരസ്പരം പറയുന്നു. 'ഞങ്ങൾ
നിങ്ങൾക്കായി കുഴലൂതി, പക്ഷേ നിങ്ങൾ
നൃത്തം വെച്ചില്ല; ഞങ്ങൾ നിങ്ങൾക്കായി
ദു:ഖഗാനം പാടി പക്ഷേ നിങ്ങൾ കരഞ്ഞില്ല.'
33സ്നാപകയോഹന്നാൻ വന്നു. പക്ഷേ അ
വൻ മറ്റുള്ളവരിൽനിന്നു വിരുദ്ധമായി ആഹാ
രം കഴിക്കുകയോ വീഞ്ഞ് കുടിക്കുകയോ ചെ
യ്തില്ല. എന്നാൽ നിങ്ങൾ പറയുന്നു, 'അവ

നിൽ ഭൂതമുണ്ട്'. 34മനുഷ്യപുത്രൻ മറ്റുള്ളവരെ
പ്പോലെ തിന്നുകയും വീഞ്ഞു കുടിക്കുകയും
ചെയ്തു. നിങ്ങൾപറയുന്നു, 'അവനെനോക്കൂ,
അവൻ നിറയെ തിന്നുകയും മദ്യം കഴിയ്ക്കുക
യും ചെയ്യുന്നു. അവൻ ചുങ്കക്കാരുടെയും മറ്റു
ദുഷിച്ചവരുടെയും കൂട്ടുകാരൻ.' 35പക്ഷേ ജ്ഞാ
നം അതിന്റെ എല്ലാ പ്രവൃത്തികളാലും സാധൂ
കരിക്കപ്പെടുന്നു."

### ശിമോൻ എന്ന പരീശൻ

36പരീശന്മാരിലൊരാൾ തന്നോടൊപ്പം ആ
ഹാരം കഴിക്കണമെന്ന് യേശുവിനോടാവശ്യ
പ്പെട്ടു. യേശു അവന്റെ വീട്ടിലെത്തി ഭക്ഷണ
ത്തിനിരുന്നു. 37അപ്പോഴവിടെ നഗരത്തിലെ
പാപിയായ ഒരു സ്ത്രീ ഉണ്ടായിരുന്നു. യേശു
പരീശന്റെ വീട്ടിൽ ആഹാരം കഴിക്കാനെത്തു
മെന്ന് അവളറിഞ്ഞിരുന്നു. അവൾ ഒരു ഭരണി
യിൽ സുഗന്ധതൈലം കൊണ്ടുവന്നിരുന്നു.
38അവൾ യേശുവിന്റെ പിന്നിൽ അവന്റെ
കാലുകൾക്കടുത്തായി നിന്നു കരഞ്ഞു. അവൾ
അവന്റെ പാദങ്ങൾ കണ്ണുനീരുകൊണ്ടു കഴുകു
വാൻ തുടങ്ങി. അവൾ യേശുവിന്റെ പാദങ്ങൾ
തന്റെ തലമുടികൊണ്ട് തുടച്ചു. അവൾ അവ
ന്റെ കാലുകളിൽ തുടരെ ചുംബിക്കുകയും
സുഗന്ധതൈലം പുരട്ടി തടവുകയും ചെയ്തു.
39യേശുവിന്റെ ആതിഥേയനായ പരീശൻ
അതു കണ്ടു. അയാൾ ആലോചിച്ചു: "യേശു
ഒരു പ്രവാചകനായിരുന്നുവെങ്കിൽ തന്നെ സ്പ
ർശിക്കുന്നത് ഒരു പാപിനിയാണെന്ന് അവനറി
യാമായിരുന്നു." 40യേശു പരീശനോടുപറഞ്ഞു,
"ശിമോനെ, എനിക്കു നിന്നോട് ചിലതു പറയാ
നുണ്ട്." ശിമോൻ പറഞ്ഞു, "ഗുരോ പറയൂ,
ഞാൻ ശ്രദ്ധിക്കുകയാണ്."

41യേശു പറഞ്ഞു, "ഒരിടത്ത് രണ്ടു പേരുണ്ടാ
യിരുന്നു. അവർ പണം കടം കൊടുക്കുന്ന ഒരാ
ളുടെ കടക്കാരായിരുന്നു. ഒരാൾക്ക് അഞ്ഞൂറ്
ദിനാറും മറ്റെയാൾക്ക് അൻപതു ദിനാറും കടമാ
യിരുന്നു ഉണ്ടായിരുന്നത്. 42പണമില്ലാത്തതിനാ
ൽ അവർക്കു കടം വീട്ടുവാനാകുമായിരുന്നില്ല.
അപ്പോൾ അയാൾ രണ്ടാളോടും പണം തിരികെ
തരേണ്ടെന്നു പറഞ്ഞു. ഇവരിലാർക്കാവും അ
യാളോടു കൂടുതൽ സ്നേഹം?" 43ശിമോൻ പറ
ഞ്ഞു, "കൂടുതൽ പണം കടം വാങ്ങിയിരുന്നവ
നാകും കൂടുതൽ സന്തോഷം."

യേശു ശിമോനോടുപറഞ്ഞു,"നീ പറഞ്ഞതു
ശരിയാണ്." 44അനന്തരം യേശു ആ സ്ത്രീയുടെ
നേർക്ക് തിരിഞ്ഞ് ശിമോനോടു പറഞ്ഞു, "നീ
ഈ സ്ത്രീയെ കാണുന്നുണ്ടോ? ഞാൻ നിന്റെ
വീട്ടിൽവന്നപ്പോൾ നീയെനിക്കു കാലു കഴുകു
വാൻ വെള്ളം തന്നില്ല. എന്നാൽ ഇവൾ തന്റെ
കണ്ണുനീരുകൊണ്ട് എന്റെ കാലുകഴുകുകയും
മുടികൊണ്ട് അവ തുടയ്ക്കുകയും ചെയ്തു.45നീ
എന്നെ ചുംബിച്ചില്ല. എന്നാൽ ഞാനകത്തു
കടന്നസമയം മുതൽ ഇവൾ എന്റെ കാലുകളെ
ചുംബിക്കുന്നത് ഒരിക്കലും നിർത്തിയില്ല. 46നീ
എന്റെ തലയിൽ തൈലം പുരട്ടിതടവിയില്ല,
പക്ഷേ ഇവൾ എന്റെ പാദങ്ങളിൽ സുഗന്ധ
തൈലം പുരട്ടി തടവി. 47ഞാൻ നിന്നോടു
പറയുന്നു, ഇവളുടെ മുഴുവൻ പാപങ്ങളും പൊ
റുക്കപ്പെട്ടിരിക്കുന്നു. ഇതു വ്യക്തമാണ്. എന്തെ
ന്നാൽ അവൾ അവളുടെ മഹത്തായ സ്നേഹം
പ്രകടിപ്പിച്ചു. ആരോടു കുറച്ചു ക്ഷമിക്കുന്നു
വോ അയാൾ അല്പം സ്നേഹിക്കുന്നു."

48അനന്തരം യേശു അവളോടു പറഞ്ഞു, "നി
ന്റെ പാപങ്ങൾ പൊറുക്കപ്പെട്ടിരിക്കുന്നു."
49യേശുവിനോടു കൂടെ ഭക്ഷണം കഴിക്കുന്നവർ
പറഞ്ഞു,"അവൻ ആരാണെന്നാണവന്റെ വി
ചാരം? അവനെങ്ങനെ പാപങ്ങൾ പൊറുക്കാൻ
കഴിയും?"

50യേശു ആ സ്ത്രീയോടു പറഞ്ഞു, "നിന്റെ
വിശ്വാസം നിന്നെ നിന്റെ പാപങ്ങളിൽ
നിന്നു രക്ഷിച്ചു. സമാധാനത്തോടെ പോകൂ."

### യേശുവിന്റെ സംഘം

8 അടുത്തദിവസം യേശു ഏതാനും നഗരങ്ങ
ളിലൂടെയും ചെറിയ പട്ടണങ്ങളിലൂടെയും
സഞ്ചരിച്ചു. യേശു ദൈവരാജ്യത്തെപ്പറ്റിയുള്ള
സുവിശേഷം പ്രസംഗിച്ചു. പന്ത്രണ്ടു ശിഷ്യന്മാ
രും അദ്ദേഹത്തോടൊപ്പമുണ്ടായിരുന്നു. 2ഏതാ
നും സ്ത്രീകളും അവനോടൊപ്പമുണ്ടായിരുന്നു.
യേശു ആ സ്ത്രീകളെ അശുദ്ധാത്മാക്കളിൽ
നിന്നും രോഗങ്ങളിൽനിന്നും രക്ഷിച്ചു. സ്ത്രീക
ളിലൊരുവൾ മറിയയായിരുന്നു. അവൾ മഗ്ദല
എന്ന പട്ടണത്തിൽ ഉള്ളവളാണ്. 3അവളിൽ
നിന്ന് ഏഴു ഭൂതങ്ങൾ പുറത്തു പോയിരുന്നു.
ഹെരോദാവിന്റെ കാര്യവിചാരകനായ കൂസ
യുടെ ഭാര്യയായ യോഹന്ന, ശൂശന്ന തുടങ്ങി
അനേകംപേർ അവനോടൊത്തുണ്ടായിരുന്നു.
ഈ സ്ത്രീകൾ യേശുവിനെയും ശിഷ്യന്മാരെ
യും സ്വന്തം പണം നൽകി സഹായിച്ചിരുന്നു.

### വിത്തു വിതയ്ക്കുന്നതിനെപ്പറ്റിയുള്ള ഒരു കഥ യേശു ഉപയോഗിക്കുന്നു

(മത്താ. 13:1-17; മർക്കൊ. 4:1-12)

4എല്ലാ പട്ടണങ്ങളിൽനിന്നും യേശുവിന്റെ
അടുത്തേക്ക് അനവധി ആളുകൾ വന്നു. യേശു
അവരോട് ഈ ഉപമ പറഞ്ഞു:

5"ഒരു കൃഷിക്കാരൻ വിത്തു വിതയ്ക്കാനായി
പുറപ്പെട്ടു. അതിൽ ചിലവിത്തുകൾ വഴിയോര
ത്തുവീണു. ആളുകൾ അവയെചവിട്ടി നടന്നു.
പക്ഷികൾ അതു മുഴുവൻതിന്നു. 6ചിലവിത്തു
കൾ പാറയിൽ വീണു. അവ മുളച്ചുവരാൻ
തുടങ്ങിയെങ്കിലും വെള്ളം കിട്ടാതെ കരിഞ്ഞു.
7ചി ലവ മുൾച്ചെടികൾക്കിടയിൽ വീണു. അവ
വളരാൻ തുടങ്ങിയെങ്കിലും അവയോടൊപ്പം
വളർന്നമുൾച്ചെടികൾ അവയുടെ വളർച്ച തട
ഞ്ഞു. 8ചിലവ നല്ല കൃഷിയിടങ്ങളിൽ തന്നെ
വീണു. അവ വളർന്ന് നൂറുമേനി വിളവുനൽ
കി." യേശു കഥ അവസാനിപ്പിച്ചു. അനന്തരം
അവൻ പറഞ്ഞു, "കേൾക്കണമെന്നുള്ളവർ
കേൾക്കട്ടെ." 9യേശുവിന്റെ ശിഷ്യന്മാർ അവ
നോടു ചോദിച്ചു, "എന്താണ് ഈ കഥയുടെ
അർത്ഥം?"

10യേശു പറഞ്ഞു, "നിങ്ങൾ ദൈവരാജ്യത്തി
ന്റെ രഹസ്യങ്ങൾ അറിയാൻ തിരഞ്ഞെടുക്ക
പ്പെട്ടു. എന്നാൽ ഞാൻ സാരോപദേശകഥകളി
ലൂടെ മറ്റുള്ളവരെ പഠിപ്പിക്കുന്നു, എന്തെന്നാൽ:
'മറ്റുള്ളവർ നോക്കിയാലും കാണാതിരിക്കാ
നും; കേട്ടാലും മനസ്സിലാകാതിരിക്കാനും വേ
ണ്ടി.'
*യെശയ്യാവ് 6:9*

### വിത്തിന്റെ കഥ യേശു വിശദീകരിക്കുന്നു

(മത്താ. 13:18-23; മർക്കൊ. 4:13-20)

11"ആ കഥയുടെ അർത്ഥമിതാണ്: വിത്തുകൾ
ദൈവവചനമാണ്. 12വഴിയോരത്തു വീണ വി
ത്തുകൾ ദൈവവചനം കേട്ടവരെപ്പോലെയാ
ണ്. പക്ഷേ പിശാചു വന്നു അവരുടെ മനസ്സിൽ
നിന്നും വചനങ്ങളെ എടുത്തു കളയുന്നു. അവർ

വചനങ്ങളിൽ വിശ്വസിക്കാതിരിക്കുകയും ത
ന്മൂലം രക്ഷിക്കപ്പെടാതിരിക്കുകയും ചെയ്യും.
13പാറയിൽ വീണ വിത്തുകളാകട്ടെ വചന
ങ്ങൾ കേട്ടു സസന്തോഷം സ്വീകരിക്കുന്നവരെ
പ്പോലെയാണ്. പക്ഷേ അവർക്ക് ആഴത്തിൽ
വേരുകളില്ല. അവർ കുറച്ചുനേരത്തേക്കു വിശ്വ
സിക്കുന്നു. പക്ഷേ പ്രലോഭനങ്ങൾ വരികയാ
യി. അപ്പോളവർ വിശ്വാസമവസാനിപ്പിച്ച്
ദൈവത്തെ ഉപേക്ഷിക്കും. 14മുൾച്ചെടികൾക്കിട
യിൽ വീണ വിത്തുകൾ എന്തെന്നോ? അവർ
ദൈവവചനത്തെ കേൾക്കുന്നതോടൊപ്പം ആശ
ങ്കകളാലും സമ്പത്തിനാലും ജീവിതസുഖങ്ങളാ
ലും വളർച്ച മുരടിച്ചവരാണ്. അതിനാലവർ
നല്ല ഫലത്തെ ഉണ്ടാക്കുന്നില്ല. 15എന്നാൽ നല്ല
കൃഷിഭൂമിയിൽ വീണവിത്തുകൾ നല്ലതും സത്യ
സന്ധവുമായ ഹൃദയത്തോടെ ദൈവവചനം
സ്വീ കരിക്കുന്നവരാണ്. അവർ ദൈവവചന
ത്തെ അനുസരിക്കുകയും ക്ഷമാപൂർവ്വം നല്ല
ഫലത്തെ ഉളവാക്കുകയും ചെയ്യുന്നു.

### നിങ്ങൾക്കുള്ളത് ഉപയോഗിക്കുക

(മത്താ. 4:21-25)

16"ആരും വിളക്കു കൊളുത്തിയിട്ട് അത് പാത്രം
കൊണ്ട് മൂടുകയോ കട്ടിലിനടിയിൽ ഒളിച്ചു
വയ്ക്കുകയോ ചെയ്യുന്നില്ല. പകരം, വീട്ടിൽ
വരുന്നവർക്കു വെളിച്ചം കാണേണ്ടതിലേക്കാ
യി വിളക്ക് ഒരു വിളക്കുകാലിൽ വയ്ക്കുകയാ
ണ് ചെയ്യുന്നത്. 17ഒളിച്ചുവയ്ക്കുന്നതെന്തും
പുറത്തുകാണാറാകും. എല്ലാ രഹസ്യവും വെളി
പ്പെടുകയും പുറത്തറിയുകയും ചെയ്യും. 18നി
ങ്ങൾ എങ്ങനെ ശ്രദ്ധിക്കുന്നു എന്നതിൽ ജാഗ
രൂകരാകുക. ഉള്ളവന് കൂടുതൽ നൽകപ്പെടും.
ഇല്ലാത്തവനിൽനിന്ന് തനിക്കുണ്ടെന്നവൻ കരു
തുന്നതും എടുക്കും."

### യേശുവിൻെറ ശിഷ്യന്മാരാണവൻെറ യഥാർത്ഥ കുടുംബക്കാർ

(മത്താ. 12:46-50; മർക്കൊ. 3:31-35)

19യേശുവിൻെറ അമ്മയും സഹോദരന്മാരും
അവനെ കാണാനെത്തി. അവിടെ അനേകം
പേരുണ്ടായിരുന്നതിനാൽ അമ്മയ്ക്കും സഹോദ
രന്മാർക്കും യേശുവിൻെറ അടുത്തെത്താൻ കഴി
ഞ്ഞില്ല. 20ആരോ യേശുവിനോടു പറഞ്ഞു,
"നിൻെറ അമ്മയും സഹോദരന്മാരുംപുറത്തു
നിൽക്കുന്നു. അവർ നിന്നെക്കാണാൻ ആഗ്രഹി
ക്കുന്നു."
21യേശു അവരോടു പറഞ്ഞു."എൻെറ അമ്മ
യും സഹോദരന്മാരും, ദൈവവചനം കേൾക്കുക
യും അനുസരിക്കുകയും ചെയ്യുന്നവരാരോ അ
വരാണ്."

### ശിഷ്യന്മാർ യേശുവിൻെറ ശക്തി അറിയുന്നു

22ഒരു ദിവസം യേശുവും അവൻെറ ശിഷ്യന്മാ
രും ഒരു വള്ളത്തിൽ കയറി. യേശു അവരോടു
പറഞ്ഞു, "എന്നോടൊപ്പം തടാകം മുറിച്ചു കട
ക്കൂ."
അതിനാലവർ തടാകം മുറിച്ചുകടക്കാൻ തുട
ങ്ങി. 23അവർ യാത്രചെയ്കേ യേശു ഉറങ്ങി.
ഒരു കൊടുങ്കാറ്റടിച്ച് തടാകം ഇളകി മറിഞ്ഞു.
വള്ളത്തിൽ വെള്ളം നിറഞ്ഞു. അവരെല്ലാം
അപകടത്തിലായി. 24ശിഷ്യന്മാർ യേശുവിനെ
ഉണർത്തി. അവർ പറഞ്ഞു, "ഗുരോ! ഗുരോ!
ഞങ്ങൾ നശിക്കുന്നു."
യേശു ഉണർന്നെണീറ്റു. അവൻ കൊടുങ്കാറ്റി
നും തിരമാലകൾക്കും ആജ്ഞ നൽകി. കാറ്റു
നിന്നു. തടാകം ശാന്തമായി. 25യേശു ശിഷ്യന്മാ
രോടു ചോദിച്ചു, "നിങ്ങളുടെ വിശ്വാസമെവി
ടെ?"
ശിഷ്യന്മാർ ഭയപ്പെടുകയും വിസ്മയിക്കുക
യും ചെയ്തു. അവർ പരസ്പരം പറഞ്ഞു.
"ഇവൻ എന്തൊരു മനുഷ്യൻ? കാറ്റിനോടും ജല
ത്തോടും അവൻ കല്പിക്കുന്നു. അവ അനുസരി
ക്കുകയും ചെയ്യുന്നു."

### പിശാചു ബാധിച്ച ഒരാൾ

26യേശുവും അവൻെറ ശിഷ്യന്മാരും ഗലീല
യിൽനിന്ന് തടാകം മുറിച്ചുകടന്ന് ഗെരസേന്യർ
വസിക്കുന്നിടത്തു ചെന്നു. 27യേശുവള്ളത്തിൽ
നിന്ന് കരയ്ക്കിറങ്ങിയപ്പോൾ ആ നഗരത്തിൽ
നിന്നുവന്ന ഒരാൾ യേശുവിൻെറ അടുത്തുചെ
ന്നു. ആ മനുഷ്യനെ ഭൂതം ബാധിച്ചിരുന്നു. വള
രെക്കാലമായി അയാൾ വസ്ത്രം ധരിച്ചിരു
ന്നില്ല. അയാൾ വീട്ടിലല്ല, മരിച്ച ആൾക്കാരുടെ
ശവകുടീരങ്ങളിലാണ് വസിച്ചിരുന്നത്. 28-29ഭൂതം
പലതവണ അവനെ ആക്രമിച്ചു കീഴടക്കി. കാ
ലും കൈയും ചങ്ങലകൊണ്ടു ബന്ധിച്ചനില
യിൽ അവൻ കാരാഗൃഹത്തിലടയ്ക്കപ്പെട്ടു. അ
വൻ പലപ്പോഴും ചങ്ങല തകർത്തുവെങ്കിലും
അവനിലെ ഭൂതം ജനവാസമില്ലാത്ത സ്ഥലത്തേ
ക്കുപോകാൻ അവനെ നിർബന്ധിച്ചു.
അപ്പോൾ യേശു അശുദ്ധാത്മാവിനോട് ആ മനു
ഷ്യനിൽനിന്നും പുറത്തേക്കുപോകാൻ
ആജ്ഞാപിച്ചു. അയാൾ യേശുവിൻെറ മുൻ
പിൽ വീണ് വലിയ ഉച്ചത്തിൽ അലറി. "യേശു
വേ, അത്യുന്നതനായ ദൈവപുത്രാ, നിനക്കെ
ന്നെക്കൊണ്ടെന്താണ് വേണ്ടത്? എന്നെ ശിക്ഷി
ക്കരുതേ എന്നു ഞാനപേക്ഷിക്കുന്നു."
30യേശു അവനോടുചോദിച്ചു, "നിൻെറ പേ
രെന്താണ്?"
അയാൾ മറുപടിപറഞ്ഞു, "ലെഗ്യോൻ." (അ
യാളെ അനേകം ഭൂതങ്ങൾ ബാധിച്ചിരുന്നു.)
31പാതാളത്തിലേക്കു പോകുവാൻ തങ്ങളോട്
ആജ്ഞാപിക്കരുതേയെന്നവർ യേശുവിനോട
പേക്ഷിച്ചു. 32അവിടെയൊരു മലഞ്ചെരുവിൽ
ഒരു വലിയ പന്നിക്കൂട്ടം മേയുന്നുണ്ടായിരുന്നു.
അവയ്ക്കുള്ളിലേക്കു പ്രവേശിക്കുവാനനുവദി
ക്കണമെന്ന് ഭൂതങ്ങൾ യേശുവിനോ ട് യാചിച്ചു.
യേശു അനുവദിച്ചു. 33അപ്പോൾ ഭൂതങ്ങൾ
അയാളിൽ നിന്നിറങ്ങി പന്നികളിലേക്ക് പ്രവേ
ശിച്ചു. പന്നികൾ കുന്നിറങ്ങി താഴെ തടാക
ത്തിൽ വീണു മുങ്ങിച്ചത്തു.
34പന്നികളെ മേയിച്ചിരുന്നവർ ഓടിപ്പോയി.
അവർ നഗരത്തിലും ഗ്രാമങ്ങളിലും ഇക്കാര്യം
പറഞ്ഞു. 35എന്താണു സംഭവിച്ചതെന്നു കാണു
വാൻ ജനങ്ങൾ പുറത്തുവന്നു. അവൻ യേശുവി
ൻെറ അടുത്തുവന്നു. യേശുവിൻെറ കാൽക്കൽ
ഭൂതങ്ങളിൽനിന്നു വിമുക്തനായവൻ ഇരിക്കു
ന്നതവർ കണ്ടു. അയാൾ വസ്ത്രങ്ങൾ ധരിച്ചിരു
ന്നു. അയാൾ പ്രശാന്തനായിരുന്നു. ജനങ്ങൾ
ഭയചകിതരായി.
36സംഭവങ്ങളെല്ലാം കണ്ടവർ മറ്റുള്ളവരോട്
യേശു അയാളെ എങ്ങനെ സുഖപ്പെടുത്തി എ
ന്നതു വിശദീകരിച്ചു. 37ഗെരസേന്യ പ്രദേശ
ത്തുള്ള എല്ലാവരും അവിടം വിട്ടുപോകാൻ
യേശുവിനോടാവശ്യപ്പെട്ടു. എല്ലാവരും ഭയന്നി
രുന്നു. അതിനാൽ യേശു വഞ്ചിയിൽകയറി
ഗലീലയിലേക്കു മടങ്ങി. 38ഭൂതങ്ങളിൽനിന്നു വി
മുക്തനായവൻ തന്നെക്കൂടി കൊണ്ടുപോകു
വാൻ അവനോടു യാചിച്ചു.

39“വീട്ടിലേക്കു മടങ്ങുക. നിനക്കുദൈവം ചെ
യ്തുതന്നതെല്ലാം എല്ലാവരോടും പറയുക” എ
ന്നുപറഞ്ഞ് യേശു അയാളെ അയച്ചു.
അയാൾ നഗരത്തിലാകെ സഞ്ചരിച്ച് യേശു
അവനായി ചെയ്തപ്രവൃത്തികൾ വിവരിച്ചു.

### യേശു മരിച്ച ഒരു പെൺകുട്ടിയെ ജീവിപ്പിക്കുകയും, ഒരു രോഗിണിയെ സുഖപ്പെടുത്തുകയും ചെയ്യുന്നു

(മത്താ. 9:18-26; മർക്കൊ. 5:21-43)

40ഗലീലയിൽ മടങ്ങിയെത്തിയ യേശുവിനെ
ജനക്കൂട്ടം സ്വാഗതം ചെയ്തു. അവർ ഓരോരു
ത്തരും അവനെ കാത്തിരിക്കുകയായിരുന്നു.
41യായീറൊസ് എന്നു പേരായ ഒരുവൻ അവ
ന്റെയടുത്തെത്തി. അയാളായിരുന്നു യെഹൂദപ്പ
ള്ളിയിലെ പ്രമാണി. യായീറൊസ് യേശുവി
ന്റെ കാൽക്കൽവീണു തന്റെ വീട്ടിലേക്കുവ
രാൻ അപേക്ഷിച്ചു. 42യായീറൊസിന് ഒരേ
ഒരു മകളുണ്ടായിരുന്നു. പന്ത്രണ്ടുവയസ്സായ
അവൾ മരിക്കാറായിരുന്നു.
യേശു യായീറൊസിന്റെ വീട്ടിലേക്കു പോ
കവേ അവനുചുറ്റും ആളുകൾ തിക്കിത്തിരക്കി
സമ്മർദ്ദമേല്പിച്ചുകൊണ്ടിരുന്നു. 43പന്ത്രണ്ടുവർ
ഷമായി രക്തസ്രാവമുള്ള ഒരു സ്ത്രീ അവിടെ
എത്തി. അവളുടെ പണം മുഴുവനും ചികിത്സ
യ്ക്കുവേണ്ടി ചെലവാക്കിയെങ്കിലും ഒരു വൈ
ദ്യനും അവളുടെ രോഗം ഭേദമാക്കാനായില്ല.
44അവൾ യേശുവിന്റെ പിന്നിലൂടെവന്ന് അവ
ന്റെ വസ്ത്രത്തിന്റെ തുമ്പത്തുതൊട്ടു. ആ
നിമിഷം അവളുടെ രക്തസ്രാവം നിലച്ചു. 45അ
നന്തരം യേശു പറഞ്ഞു, “ആരാണെന്നെ തൊട്ട
ത്?” എല്ലാവരും തങ്ങളല്ല തൊട്ടതെന്നു പറഞ്ഞു.
പത്രൊസ് പറഞ്ഞു, “ഗുരോ, ആൾക്കാർ നിന
ക്കുചുറ്റും കൂടി തിക്കിത്തിരക്കുന്നു.”
46പക്ഷേ യേശുപറഞ്ഞു, “ആരോഒരാൾ എ
ന്നെ തൊട്ടിട്ടുണ്ട്. കാരണം എന്നിൽനിന്ന്
ശക്തി പുറത്തേക്കു പോകുന്നത് ഞാനറിഞ്ഞു.”
47ഒളിച്ചിരിക്കാനാവില്ലെന്നു ബോധ്യമായ
പ്പോൾ ആ സ്ത്രീ വിറച്ചുകൊണ്ട് മുമ്പോട്ടു
വന്നു. അവൾ യേശുവിനുമുമ്പിൽ വണങ്ങി.
എല്ലാവരും ശ്രദ്ധിച്ചിരിക്കെ അവൾ താനെന്തു
കൊണ്ട് യേശുവിനെ തൊട്ടു എന്നു വിശദീകരി
ച്ചു. അവനെ സ്പർശിച്ച മാത്രയിൽ തന്നെ
തന്റെ രോഗം ഭേദമായെന്ന് അവൾ പറഞ്ഞു.
48യേശു അവളോടു പറഞ്ഞു, “മകളേ, നിന്റെ
വിശ്വാസം നിന്നെ രക്ഷിച്ചു. സമാധാനത്തോ
ടെ പോകൂ.”
49അവൻ പഠിപ്പിച്ചുകൊണ്ടിരിക്കവേ യെഹൂ
ദപ്പള്ളി അധികാരിയുടെ വീട്ടിൽ നിന്നൊരാൾ
വന്നു പറഞ്ഞു, “നിന്റെ പുത്രി മരിച്ചുപോയി.
ഗുരുവിനെ ഇനി ബുദ്ധിമുട്ടിക്കേണ്ട.” 50യേശു
അതു കേട്ടു. അവൻ യായീറൊസിനോടു പറ
ഞ്ഞു, “ഭയപ്പെടേണ്ട, വിശ്വാസം മാത്രം മതി.
നിന്റെ മകൾ സുഖപ്പെടും.”
51യേശു ആ വീട്ടിലേക്കുപോയി. പത്രൊസ്,
യോഹന്നാൻ, യാക്കോബ് എന്നീ ശിഷ്യന്മാർ,
കുട്ടിയുടെ അപ്പനമ്മമാർ എന്നിവരൊഴികെ ആ
രെയും യേശുവിനോടൊപ്പം ഉള്ളിൽ കടക്കാൻ
അനുവദിച്ചില്ല. 52എല്ലാവരും കുട്ടിയുടെ മരണ
ത്തിൽ ദു:ഖിച്ചു കരയുകയും വിലപിക്കുകയും
ചെയ്തിരുന്നു. എന്നാൽ യേശു പറഞ്ഞു, “കര
യാതിരിക്കൂ, അവൾ മരിച്ചിട്ടില്ല. അവൾ ഉറങ്ങു
ക മാത്രമാണ്. 53ജനങ്ങൾ യേശുവിനെ നോക്കി
പരിഹസിച്ചു. എന്തെന്നാൽ കുട്ടി മരിച്ചു
എന്ന് അവർക്കുറപ്പായിരുന്നു. 54എന്നാൽ യേശു
അവളുടെകൈയിൽ പിടിച്ചുവിളിച്ചു, “കു
ഞ്ഞേ, എഴുന്നേൽക്കൂ.” 55അവളുടെ ആത്മാവ്
തിരികെവന്ന് അവളിൽ പ്രവേശിക്കുകയും
അവളുടൻ എഴുന്നേറ്റ് നിൽക്കുകയും ചെയ്തു.
യേശുപറഞ്ഞു, “അവൾക്കു തിന്നാനെന്തെ
ങ്കിലും കൊടുക്കൂ.” 56പെൺകുട്ടിയുടെ അപ്പന
മ്മമാർ അത്ഭുതസ്തബ്ധരായി. നടന്നതെന്താ
ണെന്ന് ആരോടും പറയരുതെന്ന് അവൻ അവ
രോട് നിർദ്ദേശിച്ചു.

### യേശു പന്ത്രണ്ടു ശിഷ്യന്മാരെ അയയ്ക്കുന്നു

(മത്താ. 10:5-15; മർക്കൊ. 6:7-13)

9 യേശു പന്ത്രണ്ട് അപ്പൊസ്തലന്മാരെയും
വിളിച്ചു. പിശാചുക്കളുടെമേൽ അധികാര
വും രോഗങ്ങൾ ഭേദമാക്കാനുള്ള ശക്തിയും അ
ധികാരവും അവൻ അവർക്കു നൽകി. 2ദൈവ
രാജ്യത്തെപ്പറ്റി പ്രസംഗിക്കുവാനും രോഗികളെ
സുഖപ്പെടുത്താനും, യേശു അപ്പൊസ്തലന്മാ
രെഅയച്ചു. 3അവൻ അപ്പൊസ്തലന്മാരോടു
പറഞ്ഞു, “നിങ്ങൾ സഞ്ചരിക്കുമ്പോൾ ഊന്നു
വടി എടുക്കരുത്. സഞ്ചിയോ, ആഹാരമോ,
പണമോ കൈയിലെടുക്കരുത്. നിങ്ങൾ ധരിച്ചി
രിക്കുന്ന വസ്ത്രം മാത്രമേ കൊണ്ടുപോകാവൂ.
4ഏതെങ്കിലും വീട്ടിൽ കയറിയാൽ അവിടം
വിട്ടുപോകാറാകുന്നതുവരെ അവിടെ കഴിയു
ക. 5പട്ടണത്തിലെ ജനങ്ങൾ നിങ്ങളെ സ്വീക
രിക്കാതിരുന്നാൽ ആ നഗരം വിട്ടുപോവുക.
ആ നഗരം വിട്ടുപോകുമ്പോൾ നിങ്ങളുടെ
കാലിലെ പൊടി തട്ടിക്കളയുക. അത് അവർ
ക്കൊരു മുന്നറിയിപ്പായിരിക്കട്ടെ.”
6അപ്പൊസ്തലന്മാർ പുറത്തേക്കിറങ്ങി.
അവർ എല്ലാ പട്ടണങ്ങളിലൂടെയും കടന്നു.
അവർ സുവിശേഷം പ്രസംഗിക്കുകയും എല്ലാ
യിടവും ജനങ്ങളെ സുഖപ്പെടുത്തുകയും
ചെയ്തു.

### യേശുവിനെപ്പറ്റി ഹെരോദാവിന് ആശയക്കുഴപ്പമുണ്ടാകുന്നു

(മത്താ. 14:1-12; മർക്കൊ. 6:14-29)

7സംഭവിക്കുന്നതെല്ലാം ഗവർണ്ണറായ ഹെരോ
ദാവ് കേട്ടു. അയാൾ അമ്പരന്നു. എന്തെന്നാൽ,
“സ്നാപകയോഹന്നാൻ മരിച്ചവരിൽനിന്ന് ഉ
യിർത്തെഴുന്നേറ്റിരിക്കുന്നു” എന്നു ചിലർ പറ
ഞ്ഞു. 8മറ്റു ചിലരാകട്ടെ, “ഏലീയാവ് നമ്മുടെ
ഇടയിലേക്കെത്തിയിരിക്കുന്നു” എന്ന് പറഞ്ഞു.
വേറെ കുറെപ്പേർ പറഞ്ഞു, “വളരെപ്പണ്ടുണ്ടാ
യിരുന്ന ചില പ്രവാചകന്മാർ മരണത്തിൽനി
ന്നും ഉയിർത്തെഴുന്നേറ്റിരിക്കുന്നു.” 9ഹെരോദാ
വ് പറഞ്ഞു, “യോഹന്നാന്റെ തല ഞാൻ
വെട്ടിക്കളഞ്ഞു. പിന്നെ ഞാൻ ഈ കേൾക്കുന്ന
തൊക്കെ ആരെപ്പറ്റിയാണ്?” ഹെരോദാവ്
യേശുവിനെ കാണാനാഗ്രഹിച്ചു.

### യേശു അയ്യായിരം പേർക്ക് ആഹാരം കൊടുക്കുന്നു

(മത്താ. 14:13-21; മർക്കൊ. 6:30-44; യോഹ. 6:1-14)

10അപ്പൊസ്തലന്മാർ മടങ്ങിവന്ന് തങ്ങളുടെ
യാത്രയിൽ ചെയ്ത കാര്യങ്ങൾ യേശുവിനോടു
പറഞ്ഞു. അവൻ അവരെ ബേത്ത്സയിദഎ
ന്നൊരു സ്ഥലത്തേക്കു കൂട്ടിക്കൊണ്ടുപോയി.
അവിടെ യേശുവും അപ്പൊസ്തലന്മാരും മാത്ര
മേ ഉണ്ടായിരുന്നുള്ളൂ. 11എന്നാൽ യേശു എവി
ടെപ്പോയെന്ന് ജനങ്ങൾ അറിഞ്ഞു. അവർ അവ

നെ പിന്തുടർന്നു. യേശു അവരെ സ്വാഗതം
ചെയ്യുകയും ദൈവരാജ്യത്തെപ്പറ്റി അവരോടു
സംസാരിക്കുകയും ചെയ്തു. അദ്ദേഹം രോഗി
കളെ സുഖപ്പെടുത്തി.
**12**സന്ധ്യയായപ്പോൾ പന്ത്രണ്ടു അപ്പൊസ്ത
ലന്മാരും യേശുവിനടുത്തെത്തി പറഞ്ഞു, "ഇ
വിടം ആൾത്താമസമില്ലാത്ത സ്ഥലമാണ്. ജന
ങ്ങളെ പറഞ്ഞയച്ചേക്കുക. അവർ ചുറ്റുമുള്ള
ഗ്രാമങ്ങളിൽ ചെന്ന് ആഹാരം കണ്ടെത്തട്ടെ."
**13**പക്ഷേ യേശു ശിഷ്യന്മാരോടു പറഞ്ഞു,
"നിങ്ങൾ ഇവർക്കെല്ലാവർക്കും കഴിക്കാൻ
ആഹാരം വാങ്ങിക്കൊണ്ടുവരൂ."
"ശിഷ്യന്മാർ പറഞ്ഞു, അഞ്ചു അപ്പവും രണ്ടു
മീനും മാത്രമേ ഞങ്ങളുടെ കയ്യിലുള്ളൂ. അല്ലെ
ങ്കിൽ ഞങ്ങൾ പോയി വല്ലതും വാങ്ങി വരണം."
**14**(അവിടെ അയ്യായിരം പുരുഷന്മാരുണ്ടായിരു
ന്നു.) യേശു ശിഷ്യന്മാരോടു പറഞ്ഞു, "അവ
രോടു അൻപതുപേർ വീതമുള്ള കൂട്ടങ്ങളായി
രിക്കാൻ പറയൂ."
**15**ശിഷ്യന്മാർ പറഞ്ഞതനുസരിച്ച് ആളുകൾ
ഇരുന്നു. **16**അനന്തരം യേശു അഞ്ചപ്പവും രണ്ടു
മീനും എടുത്തു. അവൻ ആകാശത്തേക്കു നോ
ക്കി, ആഹാരം തന്നതിനു ദൈവത്തോടു നന്ദി
പറഞ്ഞു,എന്നിട്ട് അവൻ ആഹാരം പകുത്ത്
ശിഷ്യന്മാരുടെ കൈയിൽ കൊടുത്ത് വിളമ്പാൻ
പറഞ്ഞു. **17**എല്ലാവരും തൃപ്തിയാംവണ്ണം ഭക്ഷി
ച്ചു.എന്നിട്ടും കുറെയധികം ആഹാരംമിച്ചം വ
ന്നു. പന്ത്രണ്ടുകൂടകളും മിച്ചംവന്ന ആഹാരം
കൊണ്ടു നിറഞ്ഞിരുന്നു.

### യേശു ക്രിസ്തു ആണ്

(മത്താ. 16:13-19; മർക്കൊ. 8:27-29)

**18**ഒരിക്കൽ യേശുഒറ്റയ്ക്കു പ്രാർത്ഥിക്കുകയാ
യിരുന്നു. ശിഷ്യന്മാരെല്ലാവരുംഅവിടെയെത്തി.
യേശു അവരോടു ചോദിച്ചു, "ഞാൻ ആരാണെ
ന്നാണ് ജനങ്ങൾ പറയുന്നത്." **19**ശിഷ്യന്മാർ
പ്രതിവചിച്ചു, "ചിലർ പറയുന്നു, അങ്ങ് സ്നാ
പകയോഹന്നാനാണെന്ന്. ചിലർ ഏലീയാവ്
എന്നും. മറ്റു ചിലർ വളരെ പണ്ടുണ്ടായിരുന്ന
പ്രവാചകരിലൊരാൾ പുനർജനിച്ചതെന്നും
പറയുന്നു."
**20**അനന്തരം അവൻചോദിച്ചു, "ആകട്ടെ, ഞാ
നാരെന്നാണു നിങ്ങൾ പറയുന്നത്?"
പത്രൊസ് മറുപടി പറഞ്ഞു,"ദൈവം അയച്ച
ക്രിസ്തു." **21**ഇക്കാര്യം ആരോടും പറയരുതെന്ന്
യേശു അവർക്കു മുന്നറിയിപ്പുനൽകി. അന
ന്തരം യേശു പറഞ്ഞു,

### തനിക്ക് മരിക്കേണ്ടിവരുമെന്ന് യേശു പറയുന്നു

(മത്താ. 16:20-28; മർക്കൊ. 8:30-9:1)

**22**മനുഷ്യപുത്രന് ഒരുപാട് കഷ്ടം സഹിക്കേ
ണ്ടതുണ്ട്, ജനത്തിന്റെ മൂപ്പന്മാരാലും മഹാപു
രോഹിതന്മാരാലും ശാസ്ത്രിമാരാലും തിരസ്ക
രിക്കപ്പെടേണ്ടതുണ്ട്. മനുഷ്യപുത്രൻ വധിക്ക
പ്പെടും. പക്ഷേമൂന്നാംനാൾ കഴിയുമ്പോൾ അ
വൻ ഉയിർത്തെഴുന്നേൽക്കും."
**23**യേശു തുടർന്നു പറഞ്ഞു, "എന്നെ പിന്തുട
രാൻ ആഗ്രഹിക്കുന്നവൻ എല്ലാം ത്യജിക്കണം.
അവൻ തന്റെ കുരിശേന്തി നിത്യവും എന്നെ
പിൻതുടരണം. **24**സ്വന്തം ജീവൻ രക്ഷിക്കുവാൻ
ആഗ്രഹിക്കുന്നവന് അത് നഷ്ടപ്പെടും. സ്വന്തം
ജീവൻ എനിക്കുവേണ്ടി നഷ്ടപ്പെടുത്തുന്നവന്
അതു രക്ഷിക്കാൻ കഴിയും. **25**സ്വയം നശിപ്പി
ക്കുകയോ നഷ്ടപ്പെടുത്തുകയോ ചെയ്തവന്
ഈ ലോകം മുഴുവൻ കിട്ടിയാലെന്തുഫലം?
**26**ആരെങ്കിലും എന്നെപ്പറ്റിയോ എന്റെ വചന
ങ്ങളെപ്പറ്റിയോ ലജ്ജിച്ചാൽ അവനെപ്പറ്റി
ഞാൻ (മനുഷ്യപുത്രൻ) ലജ്ജിക്കും. ഞാൻ
എന്റെ മഹത്വത്തിലും പിതാവിന്റെയും പരി
ശുദ്ധദൂതന്മാരുടെയും മഹത്വത്തിലും വരു
മ്പോൾ ലജ്ജിക്കുന്നവരെയോർത്ത് ഞാൻ
ലജ്ജിക്കും. **27**ഞാൻ നിങ്ങളോട് സത്യം പറയു
ന്നു, ഇവിടെ കൂടിയിരിക്കുന്ന നിങ്ങളിൽ ചിലർ
മരിക്കും മുമ്പ് ദൈവരാജ്യം ദർശിക്കും."

### മോശെ, ഏലീയാവ്, യേശു

(മത്താ. 17:1-8; മർക്കൊ. 9:2-8)

**28**യേശു ഇക്കാര്യങ്ങൾ പറഞ്ഞ് എട്ടുദിവസ
ത്തോളം കഴിഞ്ഞപ്പോൾ അവൻ പത്രൊസ്,
യാക്കോബ്, യോഹന്നാൻ എന്നിവരെയും കൂട്ടി
ഒരു മലയിലേക്ക് പ്രാർത്ഥിക്കാൻ പോയി. **29**പ്രാ
ർത്ഥിക്കവേ, യേശുവിന്റെ മുഖഭാവംമാറി. അ
വന്റെ വസ്ത്രം തിളങ്ങുന്ന വെൺമയുള്ളതാ
യി. **30**അപ്പോൾ അവനോടു രണ്ടുപേർ സംസാ
രിക്കുന്നുണ്ടായിരുന്നു. അവർ മോശെയും ഏലീ
യാവുമായിരുന്നു. **31**മോശെയും ഏലീയാവും
തേജസ്സോടു കൂടിയവരായിരുന്നു. അവർ യേശു
വുമായി യെരൂശലേമിൽ സംഭവിക്കാനിരിക്കു
ന്ന അവന്റെ മരണത്തെപ്പറ്റി ചർച്ച ചെയ്യുക
യായിരുന്നു. **32**പത്രൊസും മറ്റുള്ളവരും ഉറക്കമാ
യിരുന്നു. പക്ഷേ ഉണർന്നെണീറ്റ അവർ യേശു
വിന്റെ തേജസ്സ് കണ്ടു. യേശുവിനോടൊപ്പം
മറ്റുരണ്ടുപേർകൂടി നിൽക്കുന്നത് അവരുംകണ്ടു.
**33**മോശെയും ഏലീയാവും അവനെ വിട്ടുപോ
കുമ്പോൾ പത്രൊസ് യേശുവിനോടു പറഞ്ഞു,
"ഗുരോ, നാം ഇവിടെയായിരിക്കുന്നത് നല്ലത്.
നമുക്ക് മൂന്നു കൂടാരങ്ങളുണ്ടാക്കാം. ഒന്നു നിന
ക്ക്, ഒന്നു മോശെയ്ക്ക്, ഒന്നു ഏലീയാവിന്."
(താൻ എന്താണു പറയുന്നതെന്ന് പത്രൊസിനു
നിശ്ചയമില്ലായിരുന്നു.)
**34**പത്രൊസ് ഇതു പറഞ്ഞുകൊണ്ടിരിക്കെ ഒരു
മേഘം അവരെ പൊതിഞ്ഞു. മേഘത്താൽ ആ
വരണം ചെയ്യപ്പെട്ടതിനാൽ പത്രൊസും യാ
ക്കോബും യോഹന്നാനും ഭയന്നു. **35**മേഘത്തിൽ
നിന്നും ഒരുശബ്ദം കേട്ടു. "ഇതെന്റെ പുത്രനാ
ണ്. ഞാൻ തെരഞ്ഞെടുത്തവൻ. അവനെ അനു
സരിക്കുക."
**36**ശബ്ദം അവസാനിച്ചപ്പോൾ യേശു തനി
യെ കാണപ്പെട്ടു. പത്രൊസ്, യാക്കോബ്, യോ
ഹന്നാൻ എന്നിവർ ഒന്നും പറഞ്ഞില്ല. ആ
ദിവസങ്ങളിൽ തങ്ങൾ കണ്ടതിനെപ്പറ്റി അവർ
ആരോടും പറഞ്ഞില്ല.

### പിശാചു ബാധിച്ച ഒരു കുട്ടിയെ യേശു സുഖപ്പെടുത്തുന്നു

(മത്താ. 17:14-18; മർക്കൊ. 9:14-27)

**37**അടുത്ത ദിവസം യേശുവും പത്രൊസും
യോഹന്നാനും യാക്കോബും മലയിറങ്ങി വന്നു.
ഒരു വലിയ ജനക്കൂട്ടം യേശുവിനെ കാണാൻ
വന്നു. **38**ജനക്കൂട്ടത്തിൽനിന്നൊരാൾ യേശുവി
നോടു വിളിച്ചു പറഞ്ഞു,"ഗുരോ, ദയവായി
ഇവിടെവന്ന് എന്റെ മകനെ നോക്കിയാലും,
അ വനെന്റെ ഏകപുത്രനാണ്. **39**ഒരു അശുദ്ധാ
ത്മാവ് എന്റെ മകനെ ബാധിച്ചിരിക്കുന്നു. അ
വൻ പെട്ടന്ന്നിലവിളിക്കുന്നു. അവന് ആത്മനി
യന്ത്രണം നഷ്ടപ്പെടുകയും വായിൽനിന്ന് നുര
യും പതയും വരികയും ചെയ്യുന്നു. അശുദ്ധാ
ത്മാവ് അവനെ നോവിക്കുന്നു. ഒരിക്കലും അവ

നെ വിട്ടുപോകുന്നുമില്ല. 40അശുദ്ധാത്മാവിനെ
ഒഴിപ്പിക്കണമെന്ന് ഞാനങ്ങയുടെ ശിഷ്യന്മാ
രോട് യാചിച്ചു. എന്നാൽ അവർക്കതിനു കഴി
ഞ്ഞില്ല."
41യേശു മറുപടി പറഞ്ഞു, "ഇന്നത്തെ ആളു
കളായ നിങ്ങൾക്കു വിശ്വാസമേയില്ല. തെറ്റായ
മാർഗ്ഗത്തിൽ നിങ്ങൾ ജീവിക്കുന്നു. ഞാനെത്ര
കാലം ഇനി നിങ്ങളോടൊത്തുണ്ടാവണം, നിങ്ങ
ളെ സഹിക്കണം?" അനന്തരം യേശു അയാ
ളോടു പറഞ്ഞു, "നിന്റെ മകനെ ഇവിടെ
കൊണ്ടുവരിക."
42കുട്ടി അവന്റെ അടുത്തേക്കു വരവേ ഭൂതം
കുട്ടിയെ തള്ളിയിട്ടു. കുട്ടിക്ക് ആത്മനിയന്ത്രണം
നഷ്ടപ്പെട്ടു. പക്ഷേ യേശു അശുദ്ധാത്മാവിന്
ശക്തമായ ആജ്ഞനൽകി. കുട്ടി സുഖപ്പെട്ടു.
യേശു അവനെ പിതാവിനു തിരികെ നൽകി.
43എല്ലാവരും ദൈവത്തിന്റെ മഹത്ശക്തിയിൽ
അത്ഭുതപ്പെട്ടു.

## യേശു തന്റെ മരണത്തെപ്പറ്റി സംസാരിക്കുന്നു

(മത്താ. 17:22-23; മർക്കൊ. 9:30-32)

യേശു ചെയ്ത സംഗതിയിൽ എല്ലാവരും
അത്ഭുതപ്പെട്ടിരിക്കുമ്പോൾ യേശു തന്റെ ശി
ഷ്യന്മാരോടു പറഞ്ഞു, 44"ഞാനിപ്പോൾ നിങ്ങ
ളോടു പറയുന്ന കാര്യങ്ങൾ മറക്കരുത്. മനുഷ്യ
പുത്രൻ ചില മനുഷ്യരുടെ നിയന്ത്രണത്തിൽ
പെടാൻപോകുന്നു." 45യേശു എന്താണർത്ഥമാ
ക്കിയതെന്ന് ശിഷ്യന്മാർക്ക് മനസ്സിലായില്ല.
അവർക്കു മനസ്സിലാകാത്തവിധം അതിന്റെ
അർത്ഥം മറഞ്ഞിരുന്നു. അവൻ പറഞ്ഞതെന്താ
ണെന്ന് അവനോടു ചോദിക്കാൻ ശിഷ്യന്മാർക്കു
ഭയമായിരുന്നു.

## സുപ്രധാനവ്യക്തി

(മത്താ. 18:1-5; മർക്കൊ. 9:33-37)

46തങ്ങളിൽ ആരാണു വലിയവനെന്ന കാര്യ
ത്തിൽ യേശുവിന്റെ ശിഷ്യന്മാർ തർക്കമാരംഭി
ച്ചു. 47അവരെന്താണ് ചിന്തിക്കുന്നതെന്ന് യേശു
വിനറിയാമായിരുന്നു. അവൻ ഒരു കുഞ്ഞിനെ
എടുത്ത് അരികിലിരുത്തി. 48അവൻ പറഞ്ഞു,
"എന്റെ നാമത്തിൽ ഈ കുഞ്ഞിനെ സ്വീകരി
ക്കുന്നവൻ എന്നെയും സ്വീകരിക്കുന്നു. എന്നെ
സ്വീകരിക്കുന്നവൻ എന്നെ അയച്ചവനെ സ്വീ
കരിക്കുന്നു. നിങ്ങളിൽ എല്ലാവരിലും ഏറ്റവും
താഴ്മയുള്ളവനാരാണോ അവനാണേറ്റവും വ
ലിയവൻ."

## നിങ്ങൾക്കെതിരല്ലാത്തവൻ നിങ്ങൾക്കുള്ളതാണ്

(മത്താ. 9:38-40)

49യോഹന്നാൻ പറഞ്ഞു,"ഗുരോ, ഒരുവൻ അ
ങ്ങയുടെ നാമത്തിൽ ഭൂതങ്ങളെ ഒഴിപ്പിക്കുന്നത്
ഞങ്ങൾ കണ്ടു. അവൻ ഞങ്ങളുടെ
സംഘത്തിൽ പെടാത്തതിനാൽ ഞങ്ങളവനെ
വിലക്കി."
50യേശു അവനോടു പറഞ്ഞു,"അവനെ തട
യരുത്. നിങ്ങൾക്കെതിരല്ലാത്തവൻ നിങ്ങൾക്കു
ള്ളവനാകുന്നു."

## ശമര്യയിലെ ഒരു പട്ടണം

51യേശു സ്വർഗ്ഗത്തിലേക്കു മടങ്ങേണ്ട സമയം
അടുത്തുവന്നുകൊണ്ടിരുന്നു. യെരൂശലേമിലേ
ക്കുപോകാൻ അവൻ തീരുമാനിച്ചു. 52യേശു
തനിക്കു മുമ്പ് ചിലരെ അയച്ചു. യേശുവിനായി
എല്ലാമൊരുക്കാൻ അവർ ശമര്യയിലെ ഒരു പട്ട
ണത്തിലേക്കു പോയി. 53പക്ഷേ അന്നാട്ടുകാർ
യേശുവിനെ സ്വീകരിച്ചില്ല. എന്തെന്നാൽ അ
വൻ യെരൂശലേമിലേക്കു പോവുകയായിരുന്നു.
54ശിഷ്യന്മാരായ യാക്കോബും യോഹന്നാനും
ഇതു കണ്ടു. അവർ പറഞ്ഞു, "കർത്താവേ,
സ്വർഗ്ഗത്തിൽനിന്ന് തീ ഇറങ്ങി വന്ന് ഇവരെ
നശിപ്പിക്കുവാൻ ഞങ്ങൾ പറയട്ടെയോ?"*
55എന്നാൽ യേശു തിരിഞ്ഞ് അവരെ ശകാരി
ച്ചു.* 56അനന്തരം യേശുവും ശിഷ്യന്മാരും മറ്റൊ
രു പട്ടണത്തിലേക്കു പോയി.

## യേശുവിനെ പിന്തുടരുന്നു

(മത്താ. 8:19-22)

57അവർ വഴിയേ നടക്കുകയായിരുന്നു. ഒരാൾ
യേശുവിനോടു പറഞ്ഞു; "അങ്ങ് പോകുന്ന
എല്ലായിടവും ഞാൻ അനുഗമിക്കും. "58യേശു
പറഞ്ഞു, "കുറുക്കന്മാർക്കു വസിക്കുവാൻ മാള
മുണ്ട്. പക്ഷികൾക്കു കൂടുകളുണ്ട്. എന്നാൽ മനു
ഷ്യപുത്രനു തലചായ്ക്കാൻ ഒരിടവുമില്ല."
59യേശു മറ്റൊരാളോടു പറഞ്ഞു, "എന്നെ
അനുഗമിക്കൂ."
പക്ഷേ അയാൾ പറഞ്ഞു, "കർത്താവേ,
ഞാൻ ആദ്യം പോയി എന്റെ പിതാവിന്റെ
ജഡം സംസ്കരിച്ചിട്ടു വരട്ടെ."
60പക്ഷേ യേശു അയാളോടു പറഞ്ഞു, "മരി
ച്ചവർ തങ്ങളുടെ സ്വന്തം മരിച്ചവരെ സംസ്ക
രിക്കട്ടെ. നീ പോയി ദൈവരാജ്യത്തെപ്പറ്റി പ്ര
സംഗിക്കുക."
61മറ്റൊരുവൻ പറഞ്ഞു, "ഞാനങ്ങയെ അനു
ഗമിക്കാം, പക്ഷേ ആദ്യം എന്റെ കുടുംബത്തോ
ടു യാത്ര പറഞ്ഞു വരട്ടെ." 62യേശു പറഞ്ഞു,
"വയൽ ഉഴുവാൻ പുറപ്പെട്ടവൻ തിരിഞ്ഞു നോ
ക്കിയാൽ അവൻ ദൈവരാജ്യത്തിനു യോഗ്യ
നല്ല."

## യേശു എഴുപത്തിരണ്ടു പേരെ അയയ്ക്കുന്നു

10 അനന്തരം കർത്താവ് എഴുപത്തി രണ്ട്
പുരുഷന്മാരെക്കൂടി തിരഞ്ഞെടുത്തു. അ
വരെ രണ്ടുപേർ വീതമുള്ള സംഘങ്ങളായി തി
രിച്ച് അവൻ പോകാനിരിക്കുന്ന പട്ടണങ്ങളി
ലേക്ക് മുൻകൂട്ടി അയച്ചു. 2യേശു അവരോടു
പറഞ്ഞു,"അവിടെ കൊയ്യുവാൻ പിടിപ്പതുണ്ട്.
പക്ഷേ വേലക്കാർ കുറവാണ്. വിളവിന്റെ
ഉടമ ദൈവമാണ്. വിളവെടുപ്പിനു കൂടുതൽ
ജോലിക്കാരെ അയയ്ക്കാൻ അവനോടു പ്രാർ
ത്ഥിക്കുക. 3നിങ്ങൾക്കിപ്പോൾ പോകാം. പക്ഷേ
ശ്രദ്ധിക്കൂ, ഞാൻ നിങ്ങളെ അയയ്ക്കുന്നു, ചെ
ന്നായ്ക്കളുടെ ഇടയിലേക്ക് കുഞ്ഞാടുകളെയെ
ന്ന പോലെ. 4ഒരു മടിശ്ശീലയോ സഞ്ചിയോ
ചെരുപ്പോ കൈയിലെടുക്കരുത്. വഴിയിൽ കാ
ണുന്നവരോട് സംസാരിച്ചുനിൽക്കരുത്. 5ഏതെ
ങ്കിലും ഒരു വീട്ടിൽകയറും മുമ്പ് 'ഈ വീടിനു
സമാധാനം' എന്നു പറയുക. 6സമാധാനപ്രിയ
നായ ഒരാളവിടെയുണ്ടെങ്കിൽ നിങ്ങളുടെ സമാ
ധാനം അവനിൽ വർത്തിക്കും. അയാൾ സമാധാ
നപ്രിയനല്ലെങ്കിൽ അത് നിങ്ങളിലേക്ക് മടങ്ങും.
7സമാധാനമുള്ള വീട്ടിൽ തങ്ങുക. അവർ തരുന്ന
തെന്തും തിന്നുകയും കുടിയ്ക്കുകയും ചെയ്യുക.

---

**വാക്യം 54** ചില ഗ്രീക്കു പതിപ്പുകളിൽ"ഏലിയാവ് ചെയ്തതുപോലെ?" എന്നു കൂടിയുണ്ട്.

**വാക്യം 55** ചിലഗ്രീക്കു പതിപ്പുകളിൽ "യേശു പറഞ്ഞു, 'നീ ഏതുതരം ആത്മാവിന്റേതാണെന്ന് നിനക്കറിയില്ല. 56 മനുഷ്യപുത്രൻ മനുഷ്യരുടെ ആത്മാവ് നശിപ്പിപ്പാനല്ല, അവരെ രക്ഷിക്കാനാണ് വന്നത്.'" എന്നു കൂടിയുണ്ട്.

വേലക്കാരൻ തൻെറ കൂലിക്കർഹനാണല്ലോ. നി
ങ്ങൾ ആ വീട് വിട്ട് മറ്റൊരു വീട്ടിലേക്കുമാറരുത്.
**8**നിങ്ങളൊരു നഗരത്തിലേക്ക് ചെല്ലുമ്പോൾ അ
വർ നിങ്ങളെ സ്വീകരിച്ചാൽ അവർ നിങ്ങളുടെ
മുമ്പിൽവച്ചു തരുന്നഭക്ഷണം കഴിക്കുക. **9**അവി
ടെയുള്ള രോഗികളെ ഭേദപ്പെടുത്തുക, എന്നിട്ട
വരോടു പറയുക, 'ദൈവരാജ്യം നിങ്ങളോടടു
ത്തിരിക്കുന്നു.' **10**എന്നാൽ ഒരു നഗരത്തിലെ
ആളുകൾ നിങ്ങളെ സ്വീകരിച്ചില്ലെങ്കിൽ ആ
നഗരത്തിലെ തെരുവിലേക്കിറങ്ങി ഇങ്ങനെ
പറയുക. **11**'ഞങ്ങളുടെ പാദത്തിൽ നിങ്ങളുടെ
പട്ടണത്തിൽനിന്നു പറ്റിയ പൊടികൂടി ഞ
ങ്ങൾ നിങ്ങൾക്കെതിരെ തട്ടിക്കളയുന്നു. പക്ഷേ
ഓർമ്മിക്കുക, ദൈവരാജ്യം വരാറായിരിക്കുന്നു.'
**12**ഞാൻ നിങ്ങളോടു പറയുന്നു; വിധിദിവസം
സൊദോമിലെ ജനങ്ങളുടെ അവസ്ഥയെക്കാൾ
മോശമായിരിക്കും ആ പട്ടണത്തിലെ അവസ്ഥ.

### യേശു അവിശ്വാസികൾക്കു മുന്നറിയിപ്പു നൽകുന്നു

(മത്താ. 11:20-34)

**13**"കോരസീനേ നിനക്കു കഷ്ടം! ബേത്ത്സെ
യിദേ നിനക്കു കഷ്ടം! ഞാൻ നിങ്ങളിൽ വളരെ
അത്ഭുതങ്ങൾ പ്രവർത്തിച്ചു. ഈ അത്ഭുതങ്ങൾ
സോരിലും സീദോനിലുമുള്ളവരുടെമേൽ പ്ര
യോഗിച്ചിരുന്നെങ്കിൽ അവർ പണ്ടുതന്നെ മാന
സാന്തരപ്പെട്ട് പാപവിമോചിതജീവിതം നയി
ക്കുമായിരുന്നു. ചാക്കുവസ്ത്രം ധരിച്ച് ചാരത്തി
ലിരുന്ന് അവർ പശ്ചാത്തപിക്കുമായിരുന്നു.
**14**വിധിദിവസം സീദോൻെറയും സോരിൻെറ
യും അവസ്ഥയെക്കാൾ കഷ്ടമായിരിക്കും നി
ങ്ങളുടേത്. **15**കഫർന്നഹൂമേ, വാനോളം ഉയർ
ത്തപ്പെടാൻ നീയാഗ്രഹിച്ചുവോ? നീ പാതാള
ത്തോളം താഴ്ത്തപ്പെടും.
**16**"നിങ്ങളെ ശ്രവിക്കുന്ന ഒരാൾ എന്നെ ശ്രവി
ക്കുന്നു. നിങ്ങളെ തിരസ്ക്കരിക്കുന്നവൻ എന്നെ
തിരസ്ക്കരിക്കുന്നു. എന്നെ തിരസ്ക്കരിക്കുന്ന
വൻ എന്നെ അയച്ചവനെ തിരസ്ക്കരിക്കുന്നു."

### സാത്താൻ വീഴുന്നു

**17**എഴുപത്തിരണ്ടു ശിഷ്യന്മാരും സന്തോഷ
ത്തോടെ തിരിച്ചുവന്നു. അവർ പറഞ്ഞു, "കർ
ത്താവേ, അങ്ങയുടെ നാമം ഉച്ചരിച്ചപ്പോൾ ഭൂ
തങ്ങൾ പോലും ഞങ്ങളെ അനുസരിച്ചു." **18**യേ
ശു അവരോടു പറഞ്ഞു, "സാത്താൻ ആകാശ
ത്തുനിന്നും ഒരു മിന്നൽപ്പിണർ പോലെ വീഴു
ന്നതു ഞാൻ കണ്ടു. **19**നോക്കൂ, സർപ്പങ്ങളുടെയും
തേളുകളുടെയും മുകളിലൂടെ നടക്കുവാൻ
ഞാൻ നിങ്ങൾക്ക് അധികാരം നൽകി. ഞാൻ
നിങ്ങൾക്ക് ശത്രുക്കളെക്കാൾ അധികം ശക്തി
നൽകിയിരിക്കുന്നു. നിങ്ങളെ ഒന്നും ഉപദ്രവിക്കു
കയില്ല. **20**ദുഷ്ടാത്മാക്കൾ നിങ്ങളെ അനുസരി
ക്കുന്നു, സന്തോഷിപ്പിൻ. എന്തിനെന്നോ? നി
ങ്ങളുടെ ഈ ശക്തിയിലല്ല, മറിച്ച് സ്വർഗ്ഗ
ത്തിൽ നിങ്ങളുടെ പേർ ചേർത്തിരിക്കുന്ന
തിൽ."

### യേശു പിതാവിനോടു പ്രാർത്ഥിക്കുന്നു

(മത്താ. 11:25-27; മർക്കൊ. 13:16-17)

**21**യേശു പരിശുദ്ധാത്മാവിനാൽ വളരെ സ
ന്തോഷവാനായി. അവൻ പറഞ്ഞു, "സ്വർഗ്ഗ
ത്തിൻെറയും, ഭൂമിയുടെയും കർത്താവായ പി
താവേ, നന്ദി. ജ്ഞാനികളിൽനിന്നും വിവേകി
കളിൽനിന്നും നീ ഇക്കാര്യം മറച്ചു വെച്ചതി
നാൽ ഞാൻ നിന്നെ വാഴ്ത്തുന്നു. എങ്കിലും
നീ ഈ കാര്യങ്ങൾ കേവലമായവർക്കു വെളി
വാക്കിക്കൊടുത്തു. അതേ പിതാവേ, നിൻെറ
ആഗ്രഹം അതു തന്നെയായിരുന്നു.
**22**"എൻെറ പിതാവ് എനിക്ക് എല്ലാം തന്നു.
പുത്രനാരെന്ന് പിതാവിനൊഴികെ മറ്റാർക്കും
അറികയില്ല. പിതാവ് ആരെന്ന് പുത്രനുമാത്ര
മേ അറിയൂ. പുത്രൻ പിതാവിനെ വെളിപ്പെടു
ത്തിക്കൊടുക്കുന്നതിനായി തിരഞ്ഞെടുത്തവർ
ക്കു മാത്രമേ പിതാവിനെപ്പറ്റി അറിയൂ."
**23**അനന്തരം യേശു തൻെറ ശിഷ്യന്മാർക്കു
നേരേ തിരിഞ്ഞു. അവൻ പറഞ്ഞു, "നിങ്ങളി
പ്പോൾ കാണുന്ന കാഴ്ചകൾ കാണുവാൻ അനു
ഗ്രഹിക്കപ്പെട്ടവരാണ്! **24**ഞാൻ നിങ്ങളോടു പറ
യുന്നു, ഈ കാഴ്ചകൾ കാണുവാൻ അനേകം
പ്രവാചകരും രാജാക്കന്മാരും ആഗ്രഹിച്ചു,
പക്ഷേ അവരിതു കണ്ടില്ല. നിങ്ങളിപ്പോൾ
കേൾക്കുന്നവ കേൾക്കുവാനും അവർ ആഗ്രഹി
ച്ചിരുന്നു. എന്നാലവർ ഇതു കേട്ടില്ല."

### നല്ല ശമര്യക്കാരൻെറ കഥ

**25**അപ്പോൾ ഒരു ശാസ്ത്രി എഴുന്നേറ്റു. അ
യാൾ യേശുവിനെ പരീക്ഷിക്കുവാൻ ശ്രമിക്കുക
യായിരുന്നു. അയാൾ പറഞ്ഞു, "ഗുരോ, നിത്യ
ജീവൻ ലഭിക്കാൻ ഞാനെന്തു ചെയ്യണം?"
**26**യേശു അയാളോടു ചോദിച്ചു, "ന്യായപ്രമാ
ണത്തിൽ എന്താണെഴുതിയിരിക്കുന്നത്? അ
തിൽ നീ എന്തുവായിക്കുന്നു?"
**27**അയാൾ മറുപടി പറഞ്ഞു, "നിൻെറ ദൈവ
മായ കർത്താവിനെ നീ സ്നേഹിക്കണം. നി
ൻെറ മുഴുവൻ ഹൃദയത്തോടും, മുഴുവൻ ആത്മാ
വോടും, മുഴുവൻ ശക്തിയോടും, മുഴുവൻ മന
സ്സോടും അവനെ സ്നേഹിക്കണം."* കൂടാതെ
'നിന്നെപ്പോലെ നിൻെറ അയൽക്കാരനെയും
സ്നേഹിക്കുക.'*
**28**യേശു അയാളോടു പറഞ്ഞു,"നിൻെറ ഉത്ത
രം ശരിയാണ്. അതുപോലെ പ്രവർത്തിക്കൂ.
നിനക്കു നിത്യജീവിതം കിട്ടും."
**29**പക്ഷേ ചോദ്യം ചോദിച്ചതിനു തന്നെത്ത
ന്നെ ന്യായീകരിക്കണമെന്നും അയാൾക്കുണ്ടാ
യിരുന്നു. അതിനാലവൻ യേശുവിനോടു ചോ
ദിച്ചു, "പക്ഷേ ഞാൻ സ്നേഹിക്കേണ്ട എൻെറ
അയൽക്കാരൻ ആരാണ്?"
**30**ഇതിനുത്തരമായി യേശു പറഞ്ഞു, "ഒരാൾ
യെരൂശലേമിൽനിന്നും യെരീഹോവിലേക്കു
പോകുകയായിരുന്നു. കുറെ കള്ളന്മാർ അയാളെ
വളഞ്ഞു. അവർ അയാളുടെ വസ്ത്രങ്ങൾ വലി
ച്ചുകീറുകയും മർദ്ദിക്കുകയും ചെയ്തു. എന്നിട്ട്
അയാളെ വഴിയിലിട്ടിട്ട് കടന്നുകളഞ്ഞു.
അയാൾ അർദ്ധപ്രാണനായിരുന്നു. **31**ആ സമ
യം ഒരു യെഹൂദപുരോഹിതൻ ആ വഴി കടന്നു
പോയി. അവശനായ ആ മനുഷ്യനെ കണ്ടെ
ങ്കിലും പുരോഹിതൻ അയാളെ സഹായിക്കാൻ
നിൽക്കാതെ, നടന്നു മറുവശത്തുകൂടെ കടന്നു
പോയി. **32**അടുത്തതായി ഒരു ലേവ്യൻ ആ
വഴിക്കെത്തി. അയാളും യാത്രക്കാരനെക്കണ്ട് മറു
വശത്തുകൂടി നടന്നുപോയി. **33**പിന്നീട് ആ
വഴി വന്നത് ഒരു ശമര്യക്കാരനായിരുന്നു. ശമര്യ
ക്കാരൻ മുറിവേറ്റ ആളുടെയടുത്തെത്തി അയാ
ളെ കണ്ടു. ശമര്യക്കാരനു ദീനാനുകമ്പതോന്നി.
**34**അയാൾ യാത്രക്കാരൻെറ മുറിവുകളിൽ ഒലീ

---

**"നിൻെറ ദൈവമായ ... സ്നേഹിക്കണം"** ഉദ്ധരണി ആവ.6:5.

**"നിന്നെപ്പോലെ ... സ്നേഹിക്കുക"** ഉദ്ധരണി ലേവ്യ 19:18.

വെണ്ണയും വീഞ്ഞും പുരട്ടി. മുറിവുകൾ തുണി
വച്ചുകെട്ടി. അനന്തരം ശമര്യക്കാരൻ തൻെറ കഴു
തപ്പുറത്തിരുത്തി അയാളെ ഒരു സത്രത്തിലെ
ത്തിച്ചു. അവിടെയിരുന്ന് അയാളെ ശുശ്രൂഷി
ച്ചു. 35പിറ്റേന്ന് രണ്ടുവെള്ളിനാണയങ്ങളെടുത്ത്
സത്രം സൂക്ഷിപ്പുകാരന് കൊടുത്തിട്ടു പറ
ഞ്ഞു, 'ഇയാളുടെ കാര്യം പ്രത്യേകം ശ്രദ്ധി
ക്കണം. ഞാനിനിയും വരുമ്പോൾ നിനക്കു
ചെലവുവരുന്ന കൂടുതൽ തുക തന്നുകൊള്ളാം.'"
36യേശു ചോദിച്ചു, "ഈ മൂന്നു പേരിൽ ആരാ
ണ് കവർച്ചക്കാർക്കിരയായ മനുഷ്യന് അയൽ
ക്കാരനായത്?"
37ശാസ്ത്രി പറഞ്ഞു, "അയാളെ സഹായിച്ച
വൻ." യേശു പറഞ്ഞു,"എങ്കിൽ നീയും പോയി
അയാൾ ചെയ്തതുപോലെ ചെയ്യൂ."

### മറിയയും മാർത്തയും

38തങ്ങളുടെ യാത്രക്കിടയിൽ യേശു ഒരു പട്ട
ണത്തിലേക്കു പോയി. അവിടെ മാർത്തയെന്ന
സ്ത്രീ അവനെ അവളുടെ വസതിയിൽ സ്വാഗ
തം ചെയ്തു. 39മാർത്തയ്ക്കു മറിയ എന്നൊരു
സഹോദരിയുണ്ടായിരുന്നു. മറിയ യേശുവി
ൻെറ കാൽക്കലിരുന്ന് അവൻെറ വചനങ്ങൾ
കേട്ടു കൊണ്ടിരുന്നു. മാർത്തയാകട്ടെ വീട്ടുജോ
ലികൾ ചെയ്തു കൊണ്ടിരുന്നു. 40അധികം
ജോലി ചെയ്യാനുണ്ടായിരുന്നതിനാൽ മാർത്ത
യ്ക്കു ദേഷ്യം വന്നു. അവൾ അകത്തു ചെന്നു
പറഞ്ഞു, "കർത്താവേ, എൻെറ സഹോദരി
വീട്ടുജോലികൾ എന്നെ മാത്രമേല്പിച്ചതിൽ
അങ്ങയ്ക്ക് വൈഷമ്യമില്ലേ? അവളോട് എന്നെ
സഹായിക്കാൻ പറയൂ."
41പക്ഷേ യേശു ഇതാണു പറഞ്ഞത്, "മാർത്ത
യേ, മാർത്തയേ, നീ പല കാര്യങ്ങൾ കൊണ്ട്
ഉത്കണ്ഠപ്പെട്ടു മനം കലങ്ങിയിരിക്കുന്നു.
42ഒന്നു മാത്രമാണു പ്രധാനം. മറിയ ശരിയായതു
തിര ഞ്ഞെടുത്തു. അത് അവളിൽനിന്ന് എടുത്തു
ക ളയപ്പെടുകയില്ല."

### യേശു പ്രാർത്ഥനയെപ്പറ്റി പറയുന്നു

(മത്താ. 6:9-15; മർക്കൊ. 7:7-11)

11 ഒരിടത്തുവച്ച് യേശു പ്രാർത്ഥിക്കുകയാ
യിരുന്നു. അവൻ പ്രാർത്ഥിച്ചു കഴിഞ്ഞ
പ്പോൾ ശിഷ്യന്മാരിലൊരുവൻ പറഞ്ഞു, "കർ
ത്താവേ, യോഹന്നാൻ തൻെറ ശിഷ്യന്മാരെ
പ്രാർത്ഥിക്കാൻ പഠിപ്പിച്ചു. അതുപോലെ നീ
ഞങ്ങളെയും പഠിപ്പിക്കേണമേ."
2യേശു ശിഷ്യന്മാരോടു പറഞ്ഞു, "നിങ്ങൾ
പ്രാർത്ഥിക്കുമ്പോൾ ഇങ്ങനെ പ്രാർത്ഥിക്കൂ:
'പിതാവേ അങ്ങയുടെ നാമം പൂജിതമായിരി
ക്കേണമേ; നിൻെറ രാജ്യം വരേണമേ.
3അന്നന്നാവശ്യമുള്ള അപ്പം ഞങ്ങൾക്കു നൽ
കേണമേ.
4ഞങ്ങളുടെ പാപങ്ങൾ പൊറുക്കേണമേ, എ
ന്തെന്നാൽ ഞങ്ങളോടു തെറ്റു ചെയ്ത എല്ലാവ
രോടും ഞങ്ങൾ ക്ഷമിക്കുന്നു. ഞങ്ങളെ പ്രലോഭ
നത്തിൽ അകപ്പെടുത്തരുതേ.'"

### തുടരെ ചോദിക്കുക

5-6യേശു അവരോടുപറഞ്ഞു; "നിങ്ങളിലൊ
രാൾ തൻെറ സുഹൃത്തിൻെറ വീട്ടിൽ പാതിരാ
ത്രിയിൽ ചെന്ന് ഇങ്ങനെ പറയുന്നുവെന്നിരി
ക്കട്ടെ,' എൻെറ ഒരു സഹൃത്ത് എന്നെ കാണാൻ
എത്തിയിട്ടുണ്ട്. അയാൾക്ക് കൊടുക്കാനെൻെറ
കൈയിലൊന്നുമില്ല. ദയവായി എനിക്കു മൂന്നു
കഷണം റൊട്ടിതരൂ.' 7സുഹൃത്ത് അകത്തു നിന്നി
ങ്ങനെ പറയുന്നുവെന്നിരിക്കട്ടെ, 'കടന്നു പോ
കൂ, എന്നെശല്യപ്പെടുത്തരുത്. വാതിൽ പൂട്ടിയി
രിക്കുന്നു. ഞാനും കുട്ടികളും കിടക്കയിലാണ്.
എനിക്കിപ്പോൾ എഴുന്നേറ്റ് നിനക്കു റൊട്ടി തരാ
നൊന്നും വയ്യ.' 8ഞാൻ നിങ്ങളോടു പറയുന്നു,
അടുത്ത സ്നേഹിതനാണെങ്കിലും ആ സമയ
ത്ത് അയാൾ നിങ്ങൾക്ക് ഒന്നും തന്നില്ലെന്നു
വരാം.എന്നാൽ നിർബന്ധപൂർവ്വം തുടരെ, തുട
രെ ചോദിച്ചാൽ തീർച്ചയായും അയാൾ എഴു
ന്നേറ്റ് വന്ന് എന്തെങ്കിലും തരും. 9അതുകൊണ്ട്
ഞാൻ നിങ്ങളോടു പറയുന്നു, തുടരെ ചോദിക്കു
വിൻ, ദൈവം നിങ്ങൾക്കു തരും. തുടർച്ചയായി
അന്വേഷിക്കുവിൻ നിങ്ങൾ കണ്ടെത്തും. തുടർ
ച്ചയായി മുട്ടുവിൻ, നിങ്ങൾക്കായി വാതിൽ
തുറക്കപ്പെടും. 10അതെ, തുടർച്ചയായി ചോദി
ക്കുന്നവനു ലഭിക്കും. തുടർച്ചയായി അന്വേഷി
ക്കുന്നവൻ കണ്ടെത്തും. തുടർച്ചയായി മുട്ടുന്നവ
നു മുന്നിൽ വാതിൽ തുറക്കപ്പെടും.
11"നിങ്ങളുടെ മക്കൾ നിങ്ങളോടു മത്സ്യം ആ
വശ്യപ്പെട്ടാൽ നിങ്ങളെന്തു ചെയ്യും? ഏതെങ്കി
ലും പിതാവ് അപ്പോൾ പാമ്പിനെ കൊടുക്കു
മോ? ഇല്ല, നിങ്ങൾ മത്സ്യമേ കൊടുക്കൂ. 12അല്ലെ
ങ്കിൽ നിങ്ങളുടെമകൻ മുട്ട ചോദിച്ചാൽ നിങ്ങ
ളവന് തേളിനെ കൊടുക്കുമോ? ഇല്ല. 13നിങ്ങൾ
എല്ലാവരെയും പോലെ ദുഷ്ടരാണ്. എങ്കിലും
സ്വന്തം കുഞ്ഞുങ്ങൾക്കെങ്ങനെ നല്ല സമ്മാന
ങ്ങൾ കൊടുക്കണമെന്ന് നിങ്ങൾക്കറിയാം.അതി
നേക്കാളേറെ നിങ്ങളുടെ സ്വർഗ്ഗീയ പിതാവി
ന് തന്നോടു ചോദിക്കുന്നവർക്ക് പരിശുദ്ധാത്മാ
വിനെ നൽകണമെന്ന് നന്നായറിയാം."

### യേശുവിന് ദൈവത്തിൽ നിന്നു ശക്തി

(മത്താ. 12:22-30; മർക്കൊ. 3:20-27)

14യേശു ഒരിക്കൽ ഊമനായ ഒരാളിൽനിന്ന്
ഭൂതത്തെ ഒഴിപ്പിക്കുകയായിരുന്നു. ഭൂതം പുറത്തു
കടന്നപ്പോൾ അയാൾക്കു സംസാരിക്കാറായി.
ആളുകൾ അത്ഭുതപ്പെട്ടു.
15പക്ഷേ ചിലർ പറഞ്ഞു, "ഭൂതങ്ങളുടെ രാജാ
വായ ബെയെത്സെബൂലിൻെറ ശക്തിയാലാണ്
യേശു ഭൂതങ്ങളെ ഒഴിപ്പിക്കുന്നത്."
16മറ്റു ചിലർക്ക് യേശുവിനെ പരീക്ഷിക്കണ
മായിരുന്നു. അവർ അവനോടു ഒരു സ്വർഗ്ഗീയ
അടയാളം ആവശ്യപ്പെട്ടു. 17പക്ഷേ അവരുടെ
വിചാരങ്ങൾ യേശുവിനറിയാമായിരുന്നു. അ
തിനാലവൻ അവരോടുപറഞ്ഞു, "അന്ത:ച്ഛി
ദ്രമുള്ള ഏതുരാജ്യവും നശിക്കും. സ്വന്തം അംഗ
ങ്ങൾക്കെതിരായി പൊരുതുന്ന കുടുംബവും ചി
തറിപ്പോകും.18അതുപോലെ സാത്താൻസാത്താ
നെതിരെ പൊരുതിയാൽ അവൻെറ രാജ്യമെ
ങ്ങനെ നിലനിൽക്കും. നിങ്ങൾ പറയുന്നു,ഭൂത
ങ്ങളെഒഴിക്കാൻ ഞാൻ ബെയെത്സെബൂലിൻെറ
ശക്തി ഉപയോഗിച്ചുവെന്ന്. 19ഞാനങ്ങനെ
ചെയ്യുന്നുവെങ്കിൽ നിങ്ങളുടെ ആൾക്കാർ ഏതു
ശക്തി ഉപയോഗിച്ചാണ് ഭൂതങ്ങളെ ഓടിക്കുക?
നിങ്ങൾ പറയുന്നത് തെറ്റാണെന്ന് നിങ്ങളുടെ
ആൾക്കാർ തന്നെ തെളിയിക്കുന്നു. 20എന്നാൽ
ഞാൻ ദൈവത്തിൻെറ ശക്തിയാലാണ് ഭൂതങ്ങ
ളെ ഓടിക്കുന്നത്. ദൈവരാജ്യം നിങ്ങളുടെ അടു
ത്തെത്തിക്കഴിഞ്ഞുവെന്ന് ഇതു കാണിക്കുന്നു.
21"ശക്തനായ ഒരുവൻ അനേകം ആയുധങ്ങ
ളോടെ സ്വന്തം വീടിനുകാവൽ നിന്നാൽ അവ
ൻെറ വീട്ടിലുള്ള സാമഗ്രികൾ സുരക്ഷിതമാണ്.
22പക്ഷേ അവനെക്കാൾ ശക്തനായവൻ അയാ

ളെ കീഴടക്കുമെന്നിരിക്കട്ടെ, അയാൾ മറ്റെയാൾ
വിശ്വാസമർപ്പിച്ചിരുന്ന എല്ലാ ആയുധങ്ങളും
പിടിച്ചെടുക്കും. പിന്നെ ശക്തൻ മറ്റെയാളുടെ
വീട്ടിലെ സാധനങ്ങൾ ആവശ്യം പോലെ എടു
ക്കും. **23**"എന്നോടൊപ്പം നിൽക്കാത്തവൻ എനി
ക്കെതിരാണ്. എന്നോടൊപ്പം പ്രവർത്തിക്കാ
ത്തവൻ എനിക്കെതിരായി പ്രവർത്തിക്കുന്നു.

## ശൂന്യമനുഷ്യൻ

(മത്താ. 12:43-45)

**24**"അശുദ്ധാത്മാവ് ഒരാളെ വിട്ടുപോകു
മ്പോൾ വിശ്രമിക്കാനിടം തേടി മരുഭൂമികളിലൂ
ടെ സഞ്ചരിക്കും. പക്ഷേ അതിന് ഒരിടവും
കിട്ടുകയില്ല. അതിനാൽ അശുദ്ധാത്മാവ് പറയു
ന്നു, 'ഞാൻ വിട്ടൊഴിഞ്ഞു പോന്നവനിലേക്ക്
തന്നെ മടങ്ങും.' **25**മടങ്ങിച്ചെല്ലുമ്പോൾ ആ
മനുഷ്യൻ വൃത്തിയാക്കപ്പെട്ടവനും ശുദ്ധനുമായി
കാണുന്നു. **26**അശുദ്ധാത്മാവ് മടങ്ങിപ്പോയി
തന്നെക്കാൾ ദുഷ്ടരായ ഏഴു അശുദ്ധാത്മാക്കളു
മായി വന്നു. അവരെല്ലാം കൂടി അയാളിൽ
പ്രവേശിക്കുന്നു. അതോടെ അയാളുടെ ഗതി
പഴയതിലും കഷ്ടമായി."

## യഥാർത്ഥ സന്തുഷ്ടർ

**27**യേശു ഇത്രയും പറഞ്ഞപ്പോൾ അവിടെ
കൂടിയിരുന്നവരിൽ ഒരു സ്ത്രീ സംസാരിക്കാൻ
തുടങ്ങി. അവൾ യേശുവിനോടു പറഞ്ഞു, "നി
ന്നെ പ്രസവിച്ചതിനാലും മുലയൂട്ടിയതിനാലും
നിന്റെ അമ്മ അനുഗ്രഹീതയാണ്."

**28**എന്നാൽ യേശു പറഞ്ഞു, "ദൈവവചന
ങ്ങൾ കേൾക്കുകയും അതുഅനുസരിക്കുകയും
ചെയ്യുന്നവരാണ് യഥാർത്ഥ സന്തുഷ്ടർ."

## ഞങ്ങൾക്കു തെളിവു നൽകൂ

(മത്താ. 12:38-42; മർക്കൊ. 8:12)

**29**ജനക്കൂട്ടം വലുതായിക്കൊണ്ടിരുന്നു. യേശു
പറഞ്ഞു, "ഇന്നത്തെ തലമുറ ദുഷിച്ചതാണ്.
അവർ ദൈവത്തിന്റെ അടയാളമായി ഒരത്ഭുത
സംഭവം ആവശ്യപ്പെടുന്നു. പക്ഷേ അവർക്കതു
കിട്ടില്ല. യോനായ്ക്കന്നു സംഭവിച്ച അത്ഭുതമ
ല്ലാതെ മറ്റൊരടയാളവും ലഭിക്കുകയില്ല. **30**യോ
നാ, നീനെവേക്കാർക്ക് ഒരു അടയാളമായിരുന്നു.
മനുഷ്യപുത്രനും അതുപോലെ ഈ തലമുറക്കാ
ർക്ക് അടയാളമായിരിക്കും.**31**ന്യായവിധി ദിവ
സം തെക്കിന്റെ രാജ്ഞി ഉയിർത്തെഴുന്നേറ്റ്
ഈ തലമുറക്കാരുടെ തെറ്റുകൾ ചൂണ്ടിക്കാണി
ക്കും. കാരണം, അവൾ വളരെ വളരെ, അകലെ
നിന്നും ശലോമോന്റെ ജ്ഞാനം നിറഞ്ഞ വച
നം കേൾക്കാനെത്തി. ഞാൻ നിങ്ങളോടു പറയു
ന്നു, ഞാൻ ശലോമോനേക്കാൾ ശ്രേഷ്ഠനാണ്.
**32**ന്യായവിധിദിവസം നീനെവേക്കാർ ഇന്ന
ത്തെ തലമുറക്കാരോടൊപ്പം എഴുന്നേറ്റുനിന്ന്
നിങ്ങൾ തെറ്റുകാരാണെന്നു പറയും. എന്തു
കൊണ്ട്? യോനയുടെ പ്രസംഗങ്ങൾകേട്ട്
അവർ മാനസാന്തരപ്പെട്ടു. ഞാൻ നിങ്ങളോടു
പറയുന്നു. ഞാൻ യോനയേക്കാളും ശ്രേഷ്ഠ
നാണ്.

## ലോകത്തിനു പ്രകാശമാവുക

(മത്താ. 5:15; 6:22-23)

**33**"ആരും വിളക്കു കൊളുത്തി പറയ്ക്കടിയിൽ
വെയ്ക്കുകയോ ഒളിച്ചു വെയ്ക്കുകയോ ചെയ്യു
ന്നില്ല. മറിച്ച് അകത്തു കടന്നുവരുന്നവർക്കു
വ്യക്തമായി കാണാനായി അതു മേശയിൽ
വയ്ക്കുന്നു.**34**നിങ്ങളുടെ കണ്ണ് ശരീരത്തിന്റെ
പ്രകാശമാണ്. കണ്ണുകൾ നന്നായിരുന്നാൽ
നിങ്ങളുടെ ശരീരം പ്രകാശമാനമായിരിക്കും.
കണ്ണുകൾ ചീത്തയായിരുന്നാൽ നിങ്ങളുടെ
ശരീരം ഇരുണ്ടതായിരിക്കും. **35**അതിനാൽ ശ്രദ്ധാ
ലുവായിരിക്കുക! നിങ്ങളിലെ പ്രകാശം ഇരുട്ടു
വാനനുവദിക്കരുത്. **36**നിങ്ങളുടെ ശരീരമാകെ
തിളക്കമാർന്നതായാൽ, ഇരുണ്ട സ്ഥലമില്ലാതിരു
ന്നാൽ, നിങ്ങൾ മിന്നൽപോലെ പ്രകാശിക്കും."

## യേശു പരീശന്മാരെ വിമർശിക്കുന്നു

(മത്താ. 23:1-36; മർക്കൊ. 12:38-40; ലൂക്കൊ.20:45-47)

**37**യേശു സംസാരം അവസാനിപ്പിച്ചപ്പോൾ
ഒരു പരീശൻ തന്നോടൊപ്പം ഭക്ഷണം കഴിക്കാൻ
അവനെ ക്ഷണിച്ചു. യേശു ഭക്ഷണം കഴിക്കാൻ
ചെന്നിരുന്നു. **38**എന്നാൽ ആഹാരത്തിനു മുമ്പ്
യേശു കൈകഴുകാതിരുന്നതുകണ്ട് പരീശൻ അ
ത്ഭുതപ്പെട്ടു. **39**കർത്താവ് അയാളോടു പറഞ്ഞു,
"നിങ്ങൾ പരീശന്മാർ ചഷകങ്ങളുടെയും പാത്ര
ങ്ങളുടെയും പുറം മാത്രം കഴുകുന്നു. എന്നാൽ
നിങ്ങളുടെ ഉള്ളിൽ ദുരാഗ്രഹവും, ദുഷ്ടതയും
കൊണ്ട് നിറഞ്ഞിരിക്കുന്നു. **40**നിങ്ങൾ വിഡ്ഢി
കളാണ്. പുറം നിർമ്മിച്ചവൻ (ദൈവം) തന്നെ
യാണകവും നിർമ്മിച്ചത്. **41**നിങ്ങളുടെ ചഷക
ങ്ങളിലുള്ളതെല്ലാം ആവശ്യക്കാരനു കൊടുക്കു
ക. അപ്പോൾ നിങ്ങൾ പൂർണ്ണമായും ശുദ്ധമാ
കും. **42**പക്ഷേ,പരീശന്മാരേ, നിങ്ങൾക്കു ദുരിതം!
കാരണം, നിങ്ങൾ തുളസിയിലും അരൂതയിലും
എല്ലാ സസ്യങ്ങളിലും പോലും നേടിയതിന്റെ
പത്തിലൊന്നു ദൈവത്തിനു നൽകുന്നു. എ
ന്നാൽ നിങ്ങൾ മറ്റുള്ളവരോട് നീതി പുലർത്തു
ന്നതിൽ ഉപേക്ഷവരുത്തുന്നു. മര്യാദ കാട്ടാനും
ദൈവത്തെ സ്നേഹിക്കാനും മറക്കുന്നു. ഇതു
നിങ്ങൾ ചെയ്യേണ്ടതാണ്. അതോടൊപ്പം പത്തി
ലൊന്ന് കൊടുക്കുന്നതും നിങ്ങൾ തുടർന്നു
ചെയ്യേണ്ടതുണ്ട്.

**43**"പരീശന്മാരേ, നിങ്ങൾക്കു കഷ്ടം എന്തെ
ന്നാൽ പള്ളികളിൽ പ്രധാന ഇരിപ്പിടങ്ങൾ കി
ട്ടുന്നതു നിങ്ങളിഷ്ടപ്പെട്ടു. ചന്തയിൽ ജനങ്ങ
ളുടെ ബഹുമാനം നിങ്ങൾ ആഗ്രഹിച്ചു. **44**നിങ്ങ
ൾക്കു ദുരിതം, എന്തെന്നാൽ മറവിലുള്ള കുഴിമാ
ടങ്ങൾ പോലെയാണു നിങ്ങൾ. മനുഷ്യർ അറി
യാതെ അതിനു മുകളിൽക്കൂടി നടക്കുന്നു."

## യേശു യെഹൂദപണ്ഡിതന്മാരോടു സംസാരിക്കുന്നു

**45**ശാസ്ത്രിമാരിലൊരാൾ യേശുവിനോടു പ
റഞ്ഞു,"ഗുരോ, പരീശന്മാരെപ്പറ്റി നീ ഇതു പറ
യുമ്പോൾ ഞങ്ങളെക്കൂടി അധിക്ഷേപിക്കുക
യാണ്."

**46**യേശു പറഞ്ഞു, "ശാസ്ത്രിമാരേ, നിങ്ങൾ
ക്കുകൂടി ദുരിതം. വിഷമകരമായ നിയമങ്ങൾ
നിങ്ങളുണ്ടാക്കുന്നു. അവ അനുസരിക്കാൻ ജന
ങ്ങളെ നിർബന്ധിക്കുന്നു. എന്നാൽ നിങ്ങളാ
കട്ടെ അവയിലൊരു നിയമവും പാലിക്കാൻ
ശ്രമിക്കുന്നു കൂടിയില്ല. **47**നിങ്ങൾക്കു ദുരിതം,
എന്തെന്നാൽ നിങ്ങൾ പ്രവാചകർക്കു ശവകുടീ
രങ്ങളൊരുക്കുന്നു. അവരെ നിങ്ങളുടെ പൂർവ്വി
കർ കൊന്നതാണ്. **48**ഇപ്പോഴാകട്ടെ നിങ്ങളുടെ
പൂർവ്വികരുടെ കർമ്മത്തെ നിങ്ങൾ അംഗീകരി
ക്കുന്നു എന്ന് സാക്ഷ്യപ്പെടുത്തുന്നു. അവർ പ്ര
വാചകരെ കൊന്നു, നിങ്ങൾ പ്രവാചകർക്ക്
ശവകുടീരങ്ങളൊരുക്കുന്നു. **49**അതിനാലാണു
ദൈവത്തിന്റെ ജ്ഞാനം ഇങ്ങനെപറയുന്നത്,
'ഞാനവരുടെ അടുത്തേക്കു പ്രവാചകരെയും

അപ്പോസ്തലന്മാരെയും അയയ്ക്കും. അവരിൽ
ചിലരെ ദുഷ്ടമനുഷ്യർ വധിക്കും. മറ്റുള്ളവർ
പീഢിപ്പിക്കപ്പെടും.' 50അതുകൊണ്ട് ഈ തലമു
റക്കാരായ നിങ്ങൾ ലോകാരംഭം മുതൽ കൊല്ല
പ്പെട്ട പ്രവാചകരുടെ മരണത്തിനു ശിക്ഷിക്ക
പ്പെടും. 51ഹാബേലിൻെറ രക്തം ചിന്തിയതുമു
തൽ സെഖര്യാവിൻെറ രക്തം ചിന്തിയതുവരെ
യുള്ള എല്ലാ കുറ്റങ്ങൾക്കും നിങ്ങൾ ശിക്ഷിക്ക
പ്പെടും. സെഖര്യാവ് ബലിപീഠത്തിനും ദൈവാ
ലയത്തിനുമിടയിൽ വെച്ചു കൊല്ലപ്പെട്ടു.
അതെ, ഞാൻ നിങ്ങളോടു പറയുന്നു ഈ തലമു
റക്കാരായ നിങ്ങൾ അവയ്ക്കെല്ലാം വേണ്ടി
ശിക്ഷിക്കപ്പെടും.

52"ശാസ്ത്രിമാരേ, നിങ്ങൾക്കും ദുരിതം. ദൈവ
ജ്ഞാനത്തിൻെറ താക്കോൽ നിങ്ങൾ ഒളിപ്പിച്ചു
വച്ചിരിക്കുന്നു. നിങ്ങൾ സ്വയം പഠിക്കുകയില്ല,
മറ്റുള്ളവരെ പഠിപ്പിക്കുകയുമില്ല."

53യേശു അവിടം വിട്ടുപോകാൻ തുടങ്ങിയ
പ്പോൾ പരീശന്മാരും ശാസ്ത്രിമാരും അവനിൽ
ഉഗ്രമായി സമ്മർദ്ദം ചെലുത്തി. പലതിനെപ്പ
റ്റിയും അവർ ചോദ്യങ്ങൾ ചോദിച്ച് അവനിൽ
നിന്നും ഉത്തരങ്ങളാവശ്യപ്പെട്ടു. 54യേശുവിനെ
ക്കൊണ്ട് തെറ്റായതെന്തെങ്കിലും പറയിച്ചു കുരു
ക്കാനായിരുന്നു അവരുടെ ശ്രമം.

### പരീശന്മാരെപ്പോലെയാകരുത്

12 ഇതിനിടയിൽ വലിയൊരു പുരുഷാരം
അവിടെ തടിച്ചുകൂടി. പരസ്പരം ചവി
ട്ടിമെതിക്കുംവിധം അവർ തിക്കിത്തിരക്കി. അവ
രോടു സംസാരിക്കും മുമ്പ് യേശു തൻെറ ശിഷ്യ
ന്മാരോടു പറഞ്ഞു, "പരീശന്മാരുടെ പുളിമാവി
നെതിരെ ജാഗ്രത പുലർത്തുക. അവർ കപടഭ
ക്തിക്കാരാണെന്നാണു ഞാൻ പറഞ്ഞതിനർ
ത്ഥം. 2മറഞ്ഞിരിക്കുന്നതെല്ലാം വെളിപ്പെടും.
രഹസ്യങ്ങളെല്ലാം പരസ്യങ്ങളാകും. 3ഇരുട്ടത്തു
നിങ്ങൾ പറഞ്ഞവയെല്ലാം വെളിച്ചത്തു കേൾ
ക്കും. രഹസ്യമുറിയിലിരുന്നു നിങ്ങൾ മന്ത്രിച്ച
തെല്ലാം പുരപ്പുറത്തുനിന്ന് വിളിച്ചു പറയ
പ്പെടും."

### ദൈവത്തെമാത്രം ഭയക്കുക

(മത്താ. 10:28-31)

4അനന്തരം യേശു അവരോടു പറഞ്ഞു, "എ
ൻെറ സുഹൃത്തുക്കളേ, ഞാൻ നിങ്ങളോടു പറ
യുന്നു, മനുഷ്യരെ ഭയപ്പെടരുത്. മനുഷ്യർക്ക്
ശരീരത്തെ വധിക്കാനേകഴിയൂ. അതിനപ്പുറം
നി ങ്ങളെ ഉപദ്രവിക്കാനാവില്ല. 5ഭയക്കേണ്ട
ആളെ ഞാൻ നിങ്ങൾക്കു കാട്ടിത്തരാം. നിങ്ങളെ
കൊല്ലാനും തുടർന്നു നരകത്തിലേക്കെറിയാനും
ശക്തിയുള്ള ദൈവത്തെ മാത്രം ഭയപ്പെടുക.
അതെ, അവനെ മാത്രമേ നിങ്ങൾ പേടിക്കേണ്ട
തായുള്ളൂ.

6"അഞ്ചു പക്ഷികളെ വിറ്റത് വെറും രണ്ടു
നാണയങ്ങൾക്കല്ലേ? പക്ഷേ ദൈവം അതൊ
ന്നും മറക്കില്ല. 7അതെ, നിങ്ങളുടെ തലയിൽ
എത്ര മുടിയുണ്ടെന്നുവരെ ദൈവത്തിനറിയാം.
ഭയക്കാതിരിക്കൂ, നിങ്ങൾക്ക് അനേകം പക്ഷിക
ളേക്കാൾ വളരെ വിലയുണ്ട്.

### യേശുവിനെപ്പറ്റി ലജ്ജിക്കരുത്

(മത്താ. 10:32-33; 12:32; 10:19-20)

8"ഞാൻ നിങ്ങളോടു പറയുന്നു, ആരെങ്കിലു
മൊരാൾ ആളുകളുടെ മുമ്പിൽ നിൽക്കുകയും
എന്നിലുള്ള വിശ്വാസം ഏറ്റുപറയുകയും ചെ
യ്താൽ ഞാൻ പറയും അയാൾ എൻേറതാ
ണെന്ന്. ഞാനിതു ദൈവത്തിൻെറ ദൂതന്മാരോ
ടും പറയും." 9പക്ഷേ മറ്റുള്ളവരുടെ മുമ്പിൽ
എന്നിൽ വിശ്വസിക്കുന്നില്ലെന്നു പറഞ്ഞാൽ
അവൻ എൻേറതല്ലെന്ന് ഞാനും പറയും. ഇതു
ഞാൻ ദൈവത്തിൻെറ ദൂതന്മാരോടും പറയും.

10"മനുഷ്യപുത്രന് എതിരായെന്തെങ്കിലും പറ
യുന്നവൻ ക്ഷമിക്കപ്പെട്ടേക്കാം. എന്നാൽ പരി
ശുദ്ധാത്മാവിനെ എതിർത്തു സംസാരിക്കുന്ന
വൻ ക്ഷമിക്കപ്പെടുകയില്ല.

11"നിങ്ങളെ ചിലർ യെഹൂദപ്പള്ളിയിലേക്കു
കൊണ്ടുവന്ന് നേതാക്കളുടെയും മറ്റു പ്രമാണി
മാരുടെയും മുമ്പിൽ നിർത്തുമ്പോൾ നിങ്ങളുടെ
ന്യായസമർത്ഥനത്തിനായി എങ്ങനെ എന്തു
പറയുമെന്നോർത്തു വിഷമിക്കേണ്ട. 12ആ സമ
യം നിങ്ങൾ പറയേണ്ടതെന്തെന്ന് പരിശുദ്ധാ
ത്മാവ് നിങ്ങളെ പഠിപ്പിക്കും."

### സ്വാർത്ഥത പാടില്ലെന്ന് യേശു

13ആൾക്കൂട്ടത്തിലൊരാൾ യേശുവിനോടു പറ
ഞ്ഞു, "ഗുരോ, ഞങ്ങളുടെ അപ്പൻ മരിച്ചു. അ
ദ്ദേഹത്തിൻെറ സ്വത്തുപങ്കുവയ്ക്കാൻ എൻെറ
സഹോദരനോടു പറഞ്ഞാലും."

14പക്ഷേ യേശു അയാളോടു പറഞ്ഞു, "ആരു
പറഞ്ഞു ഞാൻ നിങ്ങൾക്കിടയിൽ വിധി കല്പി
ക്കണമെന്ന്? നിങ്ങൾക്കിടയിൽ സ്വത്തു വിഭജി
ക്കാൻ ഞാനാരാണ്?" 15അനന്തരം യേശു അവ
രോടു പറഞ്ഞു, "എല്ലാ സ്വാർത്ഥതക്കെതിരാ
യും ജാഗ്രത പുലർത്തുക. ആർക്കും തങ്ങളുടെ
അനേകം സ്വത്തിൽനിന്നും ജീവിതം ലഭിക്കില്ല."

16പിന്നീട്യേശു ഈ കഥപറഞ്ഞു: "കുറെ
ഭൂമി സ്വന്തമായുള്ള ഒരു ധനിനുണ്ടായിരുന്നു.
അയാളുടെ ഭൂമിയിൽ നല്ലവിളവുണ്ടായി. 17അ
യാൾ 'ആലോചിച്ചു, ഞാനെന്തു ചെയ്യും? വിള
വു സൂക്ഷിക്കാനിടമില്ല. 18ഞാനെന്തു ചെയ്യണ
മെന്നെനിക്കറിയാം. പത്തായം പൊളിച്ച് വലി
യ പത്തായങ്ങൾ നിർമ്മിക്കണം. ഗോതമ്പും
മറ്റു നല്ല സാധനങ്ങളും അതിൽ നിറയ്ക്കും.
19എന്നിട്ടെനിക്ക് എന്നോടു തന്നെ പറയാം.
എൻെറ എല്ലാ നല്ലസാധനങ്ങളും ഞാൻ ശേഖ
രിച്ചു എന്ന്. വരുംവർഷങ്ങളിലേക്ക് വേണ്ടു
വോളം ഞാൻ ശേഖരിച്ചു. പിന്നെ എല്ലാം
ലഘുവായി എടുത്തു തിന്നും കുടിച്ചും ജീവിതം
ആസ്വദിക്കാം.' 20പക്ഷേ ദൈവം അയാളോടു
പറഞ്ഞു, 'മൂഢാ ഇന്നു രാത്രിയിൽ നീ മരിക്കും.
നിനക്കായി നീ ഒരുക്കിയ ഈ സാധനങ്ങൾ
കൊണ്ടെന്തുഫലം. അവ ആർക്കു ലഭിക്കും?'
21"ഇതാണ് സ്വന്ത ആവശ്യത്തിനു സമ്പാദിക്കു
ന്നവൻെറ ഗതി. ദൈവത്തിന് അയാൾ ധനി
കനല്ല."

### ദൈവരാജ്യം ആദ്യം

(മത്താ. 6:25-34; 19-21)

22യേശു തൻെറ ശിഷ്യന്മാരോട് പറഞ്ഞു,
"അതിനാൽ ഞാൻ നിങ്ങളോടു പറയുന്നു, നി
ങ്ങളുടെ ഭക്ഷണത്തെച്ചൊല്ലി വിഷമിക്കാതിരി
ക്കുക. നിങ്ങളുടെ ശരീരത്തിനു വേണ്ട വസ്ത്ര
ത്തെയോർത്തും വിഷമിക്കരുത്. 23ജീവിതം ഭക്ഷ
ണത്തെക്കാൾ വലിയതാണ്. ശരീരം വസ്ത്ര
ത്തെക്കാളും. 24പക്ഷികളെ നോക്കൂ, അവ വിത
യ്ക്കുന്നില്ല. കൊയ്യുന്നുമില്ല. പക്ഷികൾ പുരക
ളിലോ പത്തായങ്ങളിലോ ആഹാരം ശേഖരിക്കു
ന്നുമില്ല. പക്ഷേ ദൈവം അവയെ സംരക്ഷിക്കു
ന്നു. നിങ്ങൾ പക്ഷികളെക്കാൾ പലമടങ്ങു വില

യുള്ളവരാണ്. 25ഇതെച്ചൊല്ലി ചിന്തിച്ചു വ്യാ
കുലപ്പെട്ട് ആരും ആയുസ്സിലെ ഒരു ദിവസം
പോലും കൂട്ടുന്നില്ല. 26ചെറിയ കാര്യങ്ങളെക്കു
റിച്ചു നിങ്ങൾക്കു ഒന്നും ചെയ്യാൻ കഴിയാതിരി
ക്കെ വലിയ കാര്യങ്ങളെയോർത്ത് വേവലാതി
പ്പെടുന്നതെന്തിന്? 27കാട്ടുപൂക്കളെ നോക്കൂ,
അവർ തങ്ങൾക്കായി ജോലി ചെയ്യുകയോ
വസ്ത്രമുണ്ടാക്കുകയോഇല്ല. പക്ഷേ ഞാൻ
നിങ്ങളോടു പറയുന്നു, മഹാനും, ധനികനുമാ
യ ശലോമോനുപോലും ഈ പൂക്കളിൽ ഒന്നി
നെപ്പോലെ മനോഹരമായി അണിഞ്ഞൊരു
ങ്ങാനാവില്ല. 28മൈതാനത്തെ പുല്ലുകളെ
ദൈവം ഇങ്ങനെ അണിയിച്ചൊരുക്കുന്നു. ഇന്നു
ജീവിക്കുന്ന ആ പുല്ലുകൾ ഇന്നും നാളെയും
തീയിലെറിയപ്പെട്ടേക്കാം. അതിനാൽ അല്പവി
ശ്വാസികളേ ദൈവം നിങ്ങളെ അതിലും നന്നാ
യി അണിയിച്ചൊരുക്കും. 29അതിനാൽ എപ്പോ
ഴും എന്തു തിന്നും എന്തു കുടിക്കും എന്നതിനെ
പ്പറ്റി ആലോചിക്കാതിരിക്കുക. അതിനെപ്പറ്റി
ദുഃഖിക്കാതിരിക്കുക. 30ലോകത്തിലെ എല്ലാ മനു
ഷ്യരും അതെല്ലാം കിട്ടാനാഗ്രഹിക്കുന്നു. നിങ്ങ
ളുടെ പിതാവായ ദൈവത്തിനറിയാം നിങ്ങൾ
ക്കെന്താണു വേണ്ടതെന്ന്. 31നിങ്ങൾ സ്വർഗ്ഗ
രാജ്യം അന്വേഷിക്കുവിൻ. എങ്കിൽ നിങ്ങൾക്കി
തെല്ലാം നൽകപ്പെടും.

## പണത്തിൽ വിശ്വസിക്കരുത്

32“ചെറിയകൂട്ടമേ ഭയക്കരുത്. നിങ്ങളുടെ പി
താവ് രാജ്യംനിങ്ങൾക്കു നൽകാൻ തീരുമാനി
ച്ചിരിക്കുന്നു. 33നിങ്ങൾക്കുള്ളതെല്ലാം വിറ്റ് പണം
ഭിക്ഷനൽകുക. ഈ ലോകത്തിന്റെ സമ്പത്ത്
നിലനിൽക്കില്ല. നിലനിൽക്കുന്ന സമ്പത്തു നേ
ടൂ. സ്വർഗ്ഗത്തിലെ നിധിനേടൂ. അത് എക്കാല
വും നിലനിൽക്കും. സ്വർഗ്ഗത്തിലെ നിങ്ങളുടെ
സമ്പത്ത് കള്ളൻ കവരുകയില്ല. പുഴുക്കൾ നശി
പ്പിക്കയുമില്ല. 34നിങ്ങളുടെ നിക്ഷേപത്തോടൊ
പ്പമാകും നിങ്ങളുടെ ഹൃദയവും.”

## തയ്യാറായിരിക്കുക

(മത്താ. 24:45-51)

35“തയ്യാറായിരിക്കുക, പൂർണ്ണമായും വസ്ത്രം
ധരിച്ചു നിങ്ങളുടെ വിളക്കു കൊളുത്തി ദാസ
ന്മാരെപ്പോലെ നിൽക്കുക.36വിവാഹവിരുന്നു ക
ഴിഞ്ഞുവരുന്ന യജമാനന്റെ വരവും കാത്തിരി
ക്കുന്ന ദാസന്മാരെപ്പോലെ. യജമാനൻ വന്നു
വാതിലിൽമുട്ടും, അപ്പോൾദാസൻ അയാൾക്കാ
യി വാതിൽ തുറന്നുകൊടുക്കണം.37അങ്ങനെയു
ള്ളദാസർ അനുഗ്രഹീതരാണ്. എന്തെന്നാൽ അ
വൻ യജമാനനുവേണ്ടി കാത്തിരിക്കുന്നു. ഞാൻ
നിങ്ങളോടു സത്യമായി പറയട്ടെ, യജമാനൻ
തന്നെ ചിലപ്പോൾ സേവനത്തിന്റെ വസ്ത്രം
ധരിച്ചു ദാസന്മാർക്കു വിളമ്പിക്കൊടുക്കും. 38അ
യാൾ അർദ്ധരാത്രിക്കോ അതിലും വൈകിയോ
വരുമ്പോഴും കാത്തിരിക്കുന്നത് യജമാനൻ കാ
ണുമ്പോൾ ദാസന്മാർ അനുഗൃഹീതർ. 39ഇതോർ
ക്കുക:കള്ളനെപ്പോൾ വരുമെന്ന് വീട്ടുടമ അറി
ഞ്ഞെങ്കിൽ അയാൾ കള്ളനെ വീടുതുരന്നു കയ
റാൻവിടില്ല. 40അതിനാൽ നിങ്ങളും തയ്യാറായി
രിക്കുക. മനുഷ്യപുത്രൻ അപ്രതീക്ഷിതമായാ
കും കടന്നു വരിക.”

## ആരാണു വിശ്വസ്ത സേവകൻ

41പത്രൊസ് ചോദിച്ചു, “കർത്താവേ, നീ ഈ
കഥപറഞ്ഞതു ഞങ്ങൾക്കു വേണ്ടിയോ എല്ലാ
വർക്കും വേണ്ടിയോ?”

42കർത്താവ്പറഞ്ഞു,“ആരാണ് വിവേകിയാ
യദാസൻ? മറ്റു ദാസന്മാർക്ക് യഥാസമയം ഭക്ഷ
ണംനൽകുവാൻ യജമാനൻ വിശ്വസ്തനായഒരു
ദാസനെ തിരഞ്ഞെടുക്കും. അതിനു തിരഞ്ഞെടു
ക്കപ്പെടുന്നവനാര്? 43യജമാനൻ വരുമ്പോൾ ത
ന്നെഏല്പിച്ച ജോലിചെയ്യുന്നത് അയാൾ കാണു
ന്നതുദാസനു സന്തോഷം.
44ഞാൻ നിങ്ങളോടു സത്യമായി പറയട്ടെ.
യജമാനൻ അയാൾക്കുള്ളതെല്ലാം നോക്കാൻ ആ
ദാസനെ തിരഞ്ഞെടുക്കും.45എന്നാൽ യജമാനൻ
ഉടനെയെങ്ങും വരില്ല എന്നതുകൊണ്ട് അവൻ
ദുഷിച്ചു പെരുമാറാൻ തുടങ്ങിയാലെന്തു സംഭ
വിക്കും? അവൻ മറ്റുദാസരെ ആൺപെൺ ഭേദ
മില്ലാതെ പ്രഹരിക്കുകയും തിന്നുകയും കുടിച്ചു
മത്തനാകുകയും ചെയ്താലോ? 46അപ്പോൾ യജ
മാനൻ അവൻപ്രതീക്ഷിക്കാത്ത സമയത്തു കട
ന്നുവരും. യജമാനൻ അവനെ ശിക്ഷിക്കും. അവ
നെ അവിശ്വസ്തരുടെ കൂടെ പറഞ്ഞയയ്ക്കും.
47“യജമാനന്റെ ആഗ്രഹമറിഞ്ഞിട്ടും അതനു
സരിച്ച് ഒരുങ്ങിയിരിക്കാതെയും ഏല്പിച്ച ജോ
ലി ചെയ്യാതെയുമിരിക്കുന്ന ദാസനുകഠിനശി
ക്ഷലഭിക്കും. 48യജമാനന്റെ ആഗ്രഹമറിയാത്ത
ദാസനോ? അവൻ ശിക്ഷ അർഹമാക്കുന്ന പ്രവ
ർത്തികളേചെയ്യൂ. പക്ഷേ മറ്റെയാളെക്കാൾ കുറ
ഞ്ഞശിക്ഷയേ അവനു ലഭിക്കൂ. കൂടുതൽ ഏല്പി
ക്കപ്പെട്ടവൻ കൂടുതൽ ഉത്തരവാദിയാണ്. അവ
നിൽ നിന്ന് കൂടുതൽ പ്രതീക്ഷിക്കുന്നു.”

## യേശുവിനോടു യോജിക്കുന്നില്ല

(മത്താ. 10:34-36)

49യേശു തുടർന്നുപറഞ്ഞു: “ഭൂമിയിൽ തീയി
ടാനാണു ഞാൻ വന്നിരിക്കുന്നത്. അതിപ്പോഴും
കത്തിഎരിഞ്ഞെങ്കിൽ എന്നു ഞാനാഗ്രഹിക്കു
ന്നു.50എനിക്കു വ്യത്യസ്തമായൊരു സ്നാനം
സ്വീകരിക്കേണ്ടതുണ്ട്. അതു തീരുവോളം എനി
ക്കു വലിയഞെരുക്കം തോന്നുന്നു. 51ഞാൻ ലോ
കത്തുസമാധാനം സ്ഥാപിക്കാനാണു വന്നതെ
ന്നു നിങ്ങൾ കരുതുന്നുണ്ടോ? ഇല്ല ഞാൻ ഈ
ലോകം വിഭജിക്കാനാണു വന്നത്. 52അഞ്ചംഗങ്ങ
ളുള്ള ഒരു കുടുംബം, മൂന്നുപേർ രണ്ടുപേർക്കെ
തിരായും, രണ്ടുപേർമൂന്നു പേർക്കെതിരായും
തിരിയും. 53അപ്പൻ മകനെതിരായും മകൻ അപ്പ
നെതിരായും വിഭജിക്കപ്പെടും. അമ്മ മകൾക്കെ
തിരായും മകൾ അമ്മയ്ക്കെതിരായും വിഭജിക്ക
പ്പെടും. അമ്മായിയമ്മ മരുമകൾ ക്കെതിരായും
മരുമകൾ അമ്മായി യമ്മയ്ക്കെതിരായും വിഭജി
ക്കപ്പെടും.”

## കാലത്തെ മനസ്സിലാക്കുന്നു

(മത്താ. 16:2-3)

54അപ്പോൾ യേശു ജനക്കൂട്ടത്തോടു പറഞ്ഞു,
“പടിഞ്ഞാറ് മേഘം വളരുന്നതു കാണുമ്പോൾ,
നിങ്ങൾ പറയും ‘മഴവരുന്നു’ താമസിയാതെ
മഴ പെയ്യുകയും ചെയ്യും. 55തെക്കുനിന്ന് കാറ്റു
വീശുമ്പോൾ നിങ്ങൾപറയും ‘ഇന്ന് ചൂടു ദിവ
സം’ ആയിരിക്കും. അത് അങ്ങനെ ആവുകയും
ചെയ്യുന്നു. 56കപടഭക്തിക്കാരേ, നിങ്ങൾക്കു കാ
ലാവസ്ഥ മനസ്സിലാക്കാം. എന്നാൽ കാലത്തെ
നിങ്ങളെന്തുകൊണ്ട് മനസ്സിലാക്കുന്നില്ല.

## നിങ്ങളുടെ പ്രശ്നങ്ങൾ പരിഹരിക്കുക

(മത്താ. 5:25-26)

57“ഏതാണു ശരിയെന്നു നിങ്ങളെന്താണു നി
ങ്ങൾക്കുവേണ്ടി നിശ്ചയിക്കാത്തത്? 58ആരെങ്കി
ലും നിങ്ങൾക്കെതിരെ കുറ്റമാരോപിക്കുകയും

നിങ്ങൾ അയാളുടെകൂടെ കോടതിയിൽ പോ
വുകയും ചെയ്യുമ്പോൾ വഴിക്കുവച്ചു തന്നെ
പ്രശ്നം തീർക്കാൻ ശ്രമിക്കുക. അല്ലെങ്കിൽ അ
യാൾ നിങ്ങളെ ന്യായാധിപൻെറ മുമ്പിലെത്തി
ക്കും. ന്യായാധിപൻ നിങ്ങളെ ഉദ്യോഗസ്ഥൻെറ
കൈയിൽ ഏല്പിക്കും. അയാൾ നിങ്ങളെ തടവറ
യിലേക്ക് എറിയുകയും ചെയ്യും. 59എല്ലാം എടു
ത്തതിനുശേഷമല്ലാതെ അവർ നിങ്ങളെ അവി
ടെനിന്നും വിടില്ല."

## മാനസാന്തരപ്പെടുക

13 ആ സമയം അവനോടൊപ്പം ചിലരുണ്ടാ
യിരുന്നു. ചില ഗലീലക്കാർക്ക് എന്തു
സംഭവിച്ചുവെന്ന് അവർ അവനോടുപറഞ്ഞു.
അവർ ആരാധിക്കവേ പീലാത്തൊസ് അവരെ
വധിച്ചു. അവരുടെ രക്തം യാഗത്തിൽ മൃഗങ്ങളു
ടെ രക്തത്തോട് പീലാത്തൊസ് കലർത്തി. 2യേ
ശു പറഞ്ഞു, "അവർ മറ്റെല്ലാ ഗലീലക്കാരെ
ക്കാൾ പാപികളായതിനാലാണ് അവർക്കിതു
സംഭവിച്ചതെന്നു നിങ്ങൾ കരുതുന്നുണ്ടോ?
3അല്ല, അവരങ്ങനെയായിരുന്നില്ല. പക്ഷേ
നിങ്ങളെല്ലാവരും മാനസാന്തരപ്പെട്ടില്ലെങ്കിൽ
അവരെപ്പോലെ നിങ്ങളും നശിപ്പിക്കപ്പെടും.
4ശീലോഹാമിലെ ഗോപുരമിടിഞ്ഞുവീണു മരി
ച്ചവരോ, അവർ യെരൂശലേമിലെ മറ്റാൾക്കാരെ
ക്കാൾ പാപികളാണെന്നു നിങ്ങൾ കരുതുന്നു
വോ? 5ആയിരുന്നില്ല. പക്ഷേ ഞാൻ നിങ്ങ
ളോടു പറയുന്നു, നിങ്ങൾ മാനസാന്തരപ്പെട്ടി
ല്ലെങ്കിൽ നിങ്ങളെല്ലാം അതുപോലെ നശിപ്പിക്ക
പ്പെടും."

## പാഴ്മരം

6യേശു ഈ കഥ പറഞ്ഞു: "ഒരാൾക്ക് ഒരു
അത്തിമരമുണ്ടായിരുന്നു. അത് അയാളുടെ
മുന്തിരിത്തോട്ടത്തിലാണ് നട്ടിരുന്നത്. അയാൾ
ആ മരത്തിൽ കായ് വല്ലതുമുണ്ടോ എന്നുവന്നു
നോക്കിയെങ്കിലും ഒന്നും കണ്ടില്ല. 7തോട്ടം സൂ
ക്ഷിപ്പുകാരനായ ഒരു ദാസൻ അയാൾക്കുണ്ടാ
യിരുന്നു. അയാൾ ദാസനോടു പറഞ്ഞു, 'മൂന്നു
വർഷമായി ഞാൻ ഈ അത്തിമരത്തിൽ പഴം
ഉണ്ടോ എന്നു നോക്കുന്നു. പക്ഷേ ഒരിക്കലും
ഒന്നും കണ്ടില്ല. ഇതു വെട്ടിക്കളയൂ! എന്തിനാ
ണിത്രയും ഭൂമി മെനക്കെടുത്തുന്നത്?' 8പക്ഷേ
ദാസൻ പറഞ്ഞു, 'യജമാനനേ, ഈ മരത്തിന്
കായ്ക്കാൻ ഒരു വർഷംകൂടി അനുവദിക്കൂ.
ഞാനിതിൻെറ ചുവടുകിളച്ച് വളം ഇടാം. 9അടു
ത്തവർഷം ഇതു കായ്ച്ചേക്കാം. എന്നിട്ടും കാ
യ്ക്കുന്നില്ലെങ്കിൽ അങ്ങയ്ക്കതു വെട്ടിക്കളയാം.'

## ശബ്ബത്തുദിവസം യേശു ഒരു സ്ത്രീയെ സുഖപ്പെടുത്തുന്നു

10യേശു ശബ്ബത്തുദിവസം യെഹൂദപ്പള്ളിയിൽ
പഠിപ്പിക്കുകയായിരുന്നു.11അവിടെ അശുദ്ധാ
ത്മാവ് ബാധിച്ച ഒരു സ്ത്രീയുണ്ടായിരുന്നു. ആ
ത്മാവ് അവളെ പതിനെട്ടുവർഷമായി കൂനി
യാക്കിയിരുന്നു. അവൾക്കു നിവർന്നുനിൽക്കു
വാനാകുമായിരുന്നില്ല. 12അവളെ കണ്ട യേശു
അവളെ അടുത്തേക്കു വിളിച്ചു പറഞ്ഞു,
"സ്ത്രീയേ, നീ രോഗവിമുക്തയായിരിക്കുന്നു."
13യേശു അവളുടെ പുറത്ത് അവൻെറ കൈകൾ
വെച്ചു. അപ്പോൾ അവൾക്കു നിവർന്നു നിൽ
ക്കാനായി. അവൾ ദൈവത്തെ വാഴ്ത്തി.
14ശബ്ബത്തുദിവസം യേശു രോഗശാന്തി വരു
ത്തിയതിൽ യെഹൂദപ്പള്ളിയിലെ നേതാവ് രോ
ഷാകുലനായി അയാൾ ജനങ്ങളോടു പറഞ്ഞു,
"ജോലി ചെയ്യാൻ ആറു ദിവസങ്ങളുണ്ട്. അതി
നാൽ ആ ദിവസങ്ങളിൽ വന്ന് രോഗശാന്തി
നേടാം. പക്ഷേ ശബ്ബത്തുദിവസം രോഗശാന്തി
ക്കായി വരാതിരിക്കുക."
15കർത്താവ് (യേശു) മറുപടി പറഞ്ഞു, "കപ
ടഭക്തിക്കാരേ, നിങ്ങൾ ശബ്ബത്തുദിവസം പോ
ലും നിങ്ങളുടെ പണി മൃഗങ്ങളെ വെള്ളം കുടി
പ്പിക്കാൻ കൊണ്ടുപോകാറില്ലേ. 16ഞാനി
പ്പോൾ രോഗശാന്തിവരുത്തിയ ഈ സ്ത്രീ ഒരു
യെഹൂദസഹോദരിയാണ്. പക്ഷേ പതിനെട്ടു
വർഷമായി സാത്താൻ അവളെ ബന്ധിച്ചിരി
ക്കുന്നു. തീർച്ചയായും ശബ്ബത്തുദിവസം അവളെ
അവളുടെ ബന്ധനത്തിൽനിന്ന് മോചിപ്പിച്ച
തിൽ തെറ്റില്ല." 17യേശു ഇതു പറഞ്ഞപ്പോൾ
അവൻെറ എതിരാളികൾ എല്ലാം സ്വയം ലജ്ജി
ച്ചു. യേശു ചെയ്തു കൊണ്ടിരുന്ന അത്ഭുത
കർമ്മങ്ങളിൽ എല്ലാവരും സന്തുഷ്ടരായി.

## ദൈവരാജ്യത്തിൻെറ ഉപമ

(മത്താ. 13:31-33; മർക്കൊ. 4:30-32)

18യേശു പറഞ്ഞു, "ദൈവരാജ്യം എന്തു പോ
ലെയാണ്? എന്തിനോടാണ് ഞാനതിനെ ഉപ
മിക്കേണ്ടത്? 19ദൈവരാജ്യം കടുകുചെടിയുടെ
വിത്തുപോലെയാണ്. ഒരാൾ ഈ വിത്ത് അയാ
ളുടെ തോട്ടത്തിൽ വിതയ്ക്കുന്നു. വിത്ത് മുളച്ച്
വലിയ ചെടിയാകുന്നു. പക്ഷികൾ അതിൻെറ
ശാഖകളിൽ കൂടുകൂട്ടുന്നു."
20യേശു വീണ്ടും പറഞ്ഞു, "ദൈവരാജ്യത്തെ
ഞാനെന്തിനോടുപമിക്കണം? 21അത് പുളിമാ
വുപോലെയാണ്. ഒരു സ്ത്രീ പാത്രത്തിൽ മൂന്ന്
അളവു റൊട്ടിമാവിനോട് പുളിമാവു ചേർത്ത്
കുഴയ്ക്കുന്നു. മാവു പുളിച്ചു പൊന്തുന്നു."

## ഇടുങ്ങിയ വാതിൽ

(മത്താ. 7:13-14, 21-23)

22യേശു എല്ലാ പട്ടണങ്ങളിലും ഗ്രാമങ്ങളി
ലും പഠിപ്പിക്കുകയായിരുന്നു. അവൻ യെരൂശ
ലേമിലേക്കുള്ള യാത്ര തുടർന്നു. 23ചിലർ യേശു
വിനോടു ചോദിച്ചു,"കർത്താവേ എത്രപേർ ര
ക്ഷിക്കപ്പെടും? കുറച്ചുപേർ മാത്രമേ രക്ഷിക്ക
പ്പെടുകയുള്ളോ?" യേശു പറഞ്ഞു, 24"സ്വർഗ്ഗ
ത്തിലേക്കുള്ള ഇടുങ്ങിയ വാതിലിലൂടെ കടക്കു
വാൻ കഠിനമായി പരിശ്രമിക്കൂ. അതു കടക്കാൻ
പലരും ശ്രമിക്കും. എങ്കിലും ചിലർക്കേ അതിനു
കഴിയൂ.25വീട്ടുടമ തൻെറ വാതിൽ അടച്ചു കഴി
ഞ്ഞാൽ, പുറത്തുനിന്ന് നിങ്ങൾക്കു മുട്ടുവാൻ
കഴിയും. എന്നാൽ അവൻ തുറക്കുകയില്ല. നിങ്ങ
ൾക്കു പറയാം, 'യജമാനനേ, ദയവായി ഞങ്ങൾ
ക്കുവേണ്ടി വാതിൽ തുറന്നാലും' പക്ഷേ
അയാൾ മറുപടി പറയും, 'എനിക്കു നിങ്ങളെ
അറിയില്ല, നിങ്ങൾ എവിടെ നിന്നാണ് വരുന്ന
ത്?' 26അപ്പോൾ നിങ്ങൾപറയും, 'ഞങ്ങൾ നി
ന്നോടൊപ്പം തിന്നുകയും കുടിക്കുകയും ചെ
യ്തിട്ടുണ്ട്. നീ ഞങ്ങളുടെ പട്ടണങ്ങളിലെ വഴി
കളിൽ പഠിപ്പിച്ചിട്ടുണ്ട്.' 27അപ്പോൾ അവൻ
പറയും, 'എനിക്കു നിങ്ങളെ അറിയില്ല! നിങ്ങൾ
എവിടെനിന്നുവന്നു? എന്നിൽ നിന്നു വളരെ
അകലെ കടന്നുപോകൂ. നിങ്ങളുടെ പ്രവൃത്തി
കൾ ദുഷ്ടതയുള്ളതാണ്.' 28ദൈവരാജ്യത്ത്
നിങ്ങൾ അബ്രാഹാമിനെയും യിസ്ഹാക്കിനെ
യും യാക്കോബിനെയും മറ്റെല്ലാ പ്രവാചകരേ
യും കാണും. പക്ഷേ നിങ്ങളെ പുറത്തു തന്നെ
നിർത്തും. അപ്പോൾ നിങ്ങൾ ഭയവും ക്രോധവും

കൊണ്ട് നിലവിളിക്കും. 29കിഴക്ക് പടിഞ്ഞാറ്,
വടക്ക്, തെക്ക് എന്നീ ഭാഗങ്ങളിൽനിന്നും ആളു
കൾ വരും. അവർ സ്വർഗ്ഗരാജ്യത്തിലെ മേശ
യ്ക്കുചുറ്റും ഇരിക്കും. 30ജീവിതത്തിൽ ഏറ്റവും
താഴ്ന്നനിലയിലുള്ളവർക്ക് ദൈവരാജ്യത്ത്
ഉന്നതസ്ഥാനം ലഭിക്കും. ഭൂമിയിലെ ഉന്നതർക്ക്
ദൈവരാജ്യത്ത് താഴ്ന്ന സ്ഥാനവും."

### യേശു യെരൂശലേമിൽ മരിക്കും

(മത്താ. 23:37-39)

31ആ സമയം ഏതാനും പരീശന്മാർ യേശുവി
നെ സമീപിച്ചു പറഞ്ഞു,"ദൂരെ എവിടെയെങ്കി
ലും പോയി ഒളിക്കൂ. ഹെരോദാവിന് നിന്നെ
കൊല്ലണമെന്നുണ്ട്."

32യേശു അവരോടു പറഞ്ഞു, "പോയി ആ
കുറുക്കനോടു പറയൂ 'ഇന്നും നാളെയും ഞാൻ
ഭൂതങ്ങളെ ഒഴിപ്പിച്ചും ആളുകളെ സുഖപ്പെടു
ത്തിയും ജോലി തീർത്തുകൊണ്ടിരിക്കും. അടു
ത്ത ദിവസം എന്റെ ജോലി അവസാനിക്കും.'
33അതിനുശേഷം ഞാൻ പോകും. എന്തെന്നാൽ
പ്രവാചകൻ മരിക്കുക യെരൂശലേമിലായി
രിക്കും.

34"ഓ, യെരൂശലേം, യെരൂശലേം,നീ പ്രവാച
കരെ വധിക്കുന്നു. ദൈവം നിന്റെ അടുത്തേക്ക
യച്ചവരെ നീ കല്ലെറിഞ്ഞു കൊല്ലുന്നു. നിന്റെ
ജനങ്ങളെ ഞാൻ സഹായിക്കാൻ ആഗ്രഹിച്ചു.
തള്ളക്കോഴി തന്റെ ചിറകിനടിയിൽ കുഞ്ഞു
ങ്ങളെ കൂട്ടുന്നതുപോലെ ഞാൻ നിന്റെ ജനങ്ങ
ളെ ഒന്നിച്ചു കൂട്ടാൻ ആഗ്രഹിച്ചു. പക്ഷേ നീയെ
ന്നെ അതിനനുവദിച്ചില്ല. 35ഇപ്പോൾ നിന്റെ
വീട് ശൂന്യമാക്കപ്പെടും. ഞാൻ നിന്നോടു പറ
യുന്നു, 'സ്വാഗതം: കർത്താവിന്റെ നാമത്തിൽ
വരുന്നവനെ ദൈവം അനുഗ്രഹിക്കട്ടെ. എന്നു
നീ പറയും വരെ നീ എന്നെ വീണ്ടും കാ
ണില്ല."*

### ശബ്ബത്തു ദിവസം സുഖപ്പെടുത്തുന്നതു ശരിയോ?

14 ഒരു ശബ്ബത്തുദിവസം യേശു ഒരു പരീശ
പ്രമാണിയുടെ വീട്ടിൽ അയാളോടൊ
ത്തു ഭക്ഷണം കഴിക്കുന്നതിനായി പോയി.
അവിടെയുണ്ടായിരുന്നവരെല്ലാം യേശുവിനെ
സശ്രദ്ധം വീക്ഷിച്ചു. 2ദുഷിച്ച രോഗമുള്ള ഒരാൾ
യേശുവിനുമുമ്പിൽ കൊണ്ടുവരപ്പെട്ടു. 3യേശു
ശാസ്ത്രിമാരോടും പരീശന്മാരോടും ചോദിച്ചു,
"ശബ്ബത്തുദിവസം സുഖപ്പെടുത്തുന്നതു ശരി
യോ തെറ്റോ? 4പക്ഷേ അവർ ആ ചോദ്യത്തിനു
മറുപടി പറഞ്ഞില്ല. യേശു അയാളെ സുഖപ്പെ
ടുത്തി പറഞ്ഞയച്ചു. 5യേശു പരീശന്മാരോടും
ശാസ്ത്രിമാരോടുമായി പറഞ്ഞു, "നിങ്ങളുടെ
മകനോ പണിമൃഗമോ ശബ്ബത്തു ദിവസം കിണ
റ്റിൽ വീണാൽ നിങ്ങൾ വേഗം കരയ്ക്കു കയ
റ്റും." 6പരീശന്മാർക്കും ശാസ്ത്രിമാർക്കും അതി
നെതിരായി ഒന്നും പറയാനായില്ല.

### സ്വയം പ്രമാണിയാകരുത്

7അപ്പോൾ ചിലഅതിഥികൾ പ്രധാന ഇരി
പ്പിടങ്ങൾ തേടുന്നത് യേശു ശ്രദ്ധിച്ചു. അവൻ
ഈ കഥ പറഞ്ഞു.8"ഒരാൾ നിങ്ങളെ ഒരു വിവാ
ഹത്തിനു ക്ഷണിച്ചാൽ ഏറ്റവും പ്രധാന ഇരി
പ്പിടത്തിൽ ഇരിക്കരുത്. അയാൾ നിങ്ങളെക്കാൾ
പ്രധാനപ്പെട്ട മറ്റൊരാളെ ക്ഷണിച്ചിട്ടുണ്ടാകും.
9അപ്പോൾ നിങ്ങൾ പ്രധാനസ്ഥാനത്ത് ഇരിക്കു
കയാണെങ്കിൽ ക്ഷണിച്ചയാൾ വന്ന് ഇങ്ങനെ
പറയും, 'നിങ്ങളുടെ ഇരിപ്പിടം ഇദ്ദേഹത്തിനു
നൽകുക എന്ന്.' അപ്പോൾ നിങ്ങൾ അവസാന
ത്തെ ഇരിപ്പിടത്തിൽ ഇരിക്കാൻ പോകുന്ന വഴി
യിൽ വിഡ്ഢിയായി കാണപ്പെടും. 10അതി
നാൽ ഒരാൾനിങ്ങളെ ക്ഷണിച്ചാൽ ഒട്ടും പ്രധാ
നമല്ലാത്ത ഒരു ഇരിപ്പിടത്തിൽ പോയി ഇരിക്കു
ക. അപ്പോൾ നിങ്ങളെക്ഷണിച്ചയാൾ വന്നു
പറയും, 'സുഹൃത്തേ, എഴുന്നേറ്റ് ഈ പ്രധാന
ഇരിപ്പിടത്തിലേക്കു കടന്നിരിക്കൂ' എന്ന്. അ
പ്പോൾ മറ്റ് എല്ലാ അതിഥികളും നിങ്ങളെ ബഹു
മാനിക്കും. 11സ്വയം ഉന്നതനാകുന്നവനെ എളി
യവനാക്കും. എന്നാൽ എളിയവനായിരിക്കുന്ന
വനെ ഉന്നതനുമാക്കും."

12അനന്തരം തന്നെക്ഷണിച്ച പരീശന്മാരോ
ടായി യേശു പറഞ്ഞു."നിങ്ങൾ മദ്ധ്യാഹ്ന ഭക്ഷ
ണമോ അത്താഴമോ കൊടുക്കുമ്പോൾ നിങ്ങ
ളുടെ സുഹൃത്തുക്കളെയോ, നിങ്ങളുടെ സഹോ
ദരന്മാരെയോ, നിങ്ങളുടെ ബന്ധുക്കളെയോ,
ധനികരായ നിങ്ങളുടെ അയൽക്കാരെയോ
മാത്രം ക്ഷണിക്കരുത്. മറ്റൊരിക്കൽ അവർ നിങ്ങ
ളെയും തിരിച്ചുക്ഷണിക്കാം. അപ്പോൾ നിങ്ങൾ
ക്കു തക്കപ്രതിഫലം കിട്ടിക്കഴിയും. 13പകരം,
നിങ്ങൾ വിരുന്നൊരുക്കുമ്പോൾ പാവങ്ങളെയും
തളർവാത രോഗികളെയും അന്ധരെയുമൊക്കെ
ക്ഷണിക്കൂ. 14അപ്പോൾ നിങ്ങൾ അനുഗ്രഹിക്ക
പ്പെടും. എന്തെന്നാൽ അവർ നിങ്ങൾക്കൊന്നും
തിരികെ തരുന്നില്ല. അവർ ഒന്നുമില്ലാത്തവരാ
ണ്. എന്നാൽ നല്ലവർ ഉയിർത്തെഴുന്നേൽക്കു
മ്പോൾ നിങ്ങൾക്കു ദൈവരാജ്യത്തിൽ പ്രതി
ഫലം കിട്ടും."

### വൻ വിരുന്നിന്റെ കഥ

(മത്താ. 22:1-10)

15യേശുവിനോടൊപ്പം ഭക്ഷണത്തിനിരുന്നവ
രിൽ ഒരാൾ ഇതെല്ലാം കേട്ടു. അയാൾ യേശുവി
നോടു പറഞ്ഞു, "ദൈവരാജ്യത്തിൽ ഭക്ഷണം
കഴിക്കുന്നവർ സന്തുഷ്ടർ."

16യേശു അവരോടുപറഞ്ഞു, "ഒരാൾ ഒരു വ
ലിയ വിരുന്നൊരുക്കി. അയാൾ അനേകം പേരെ
ക്ഷണിച്ചു. 17ആഹാരം തയ്യാറായപ്പോൾ അ
യാൾ ക്ഷണിക്കപ്പെട്ടവരോട് 'വരിക, എല്ലാം
തയ്യാറായി' എന്നുപറയാൻ ദാസനെ അയച്ചു.
18എന്നാൽ അതിഥികളെല്ലാം വരാൻ മടികാണി
ച്ചു. ഓരോരുത്തരും ഓരോ ഒഴികഴിവുകൾ പറ
ഞ്ഞു. ഒരാൾ പറഞ്ഞു, 'ഞാൻ ഒരുവയൽ വാ
ങ്ങിയിട്ടുണ്ട്. എനിക്കതു പോയി നോക്കണം.
ദയവായി എന്നെ ഒഴിവാക്കുക' 19മറ്റൊരാൾ
പറഞ്ഞു, 'ഞാൻ അഞ്ചുജോടി കാളകളെ വാ
ങ്ങി. എനിക്കവയെ പരീക്ഷിച്ചുനോക്കാൻ പോ
കണം. ദയവായി എന്നോടു ക്ഷമിക്കൂ.' 20മൂന്നാ
മൻ പറഞ്ഞു, 'ഞാനിപ്പോൾ വിവാഹിതനായ
തേയുള്ളൂ, എനിക്കു വരാനാകില്ല.' 21അതെല്ലാം
കേട്ട് ദാസൻ മടങ്ങിച്ചെന്ന് യജമാനനോട്
കാര്യങ്ങൾപറഞ്ഞു. അയാൾ ദേഷ്യപ്പെട്ട് ദാസ
നോടു പറഞ്ഞു, 'വേഗം തെരുവുകളിലേക്കും,
നഗരത്തിലെ ഊടുവഴികളിലേക്കും പോയി
പാവപ്പെട്ടവരെയും തളർവാതരോഗികളെയും
അന്ധരെയും മുടന്തന്മാരെയും വിളിച്ചുകൊണ്ടു
വരിക.' 22പിന്നീട് ദാസൻ അയാളോട് പറ
ഞ്ഞു, 'യജമാനനേ, അങ്ങു കല്പിച്ചതുപോലെ
ഞാൻ ചെയ്തു. പക്ഷേ ഇനിയും വളരെയേറെ
പ്പേർക്ക് ഇരിക്കാൻ ഇടമുണ്ട്.' 23യജമാനൻ ഭൃത്യ
നോടു പറഞ്ഞു, 'പെരുവഴിയിലേക്കും നാട്ടുപാ
തകളിലേക്കും ചെന്ന് എല്ലാവരോടും വരാൻ

---

**"സ്വാഗതം ... കാണില്ല"** ഉദ്ധരണി സങ്കീ. 118: 26.

പറയുക. എൻെറ വീട് അതിഥികളെക്കൊണ്ട്
നിറയണം. 24ആദ്യം ക്ഷണിക്കപ്പെട്ട വരിൽ ആർ
ക്കും ഇവിടെ ഭക്ഷണമില്ല.'"

### ആസൂത്രണം ചെയ്യുക
(മത്താ. 10:37-38)

25ഒരുവലിയ ആൾക്കൂട്ടം യേശുവിനോടൊ
ത്തു യാത്ര ചെയ്തിരുന്നു. യേശു അവരോടു
പറഞ്ഞു, 26"എൻെറകൂടെ വരുന്നവൻ എന്നെ
ക്കാൾ അവൻെറ പിതാവിനെയും മാതാവിനെ
യും, ഭാര്യയെയും മക്കളെയും, സഹോദരന്മാരെ
യും സഹോദരിമാരെയും, മാത്രമല്ല തന്നെത്ത
ന്നെയും സ്നേഹിച്ചാൽ അയാൾ എൻെറ ശി
ഷ്യനായിരിക്കാൻ യോഗ്യനല്ല. അവൻ അവ
ൻെറ എല്ലാറ്റിനെയുംകാൾ എന്നെ സ്നേഹിക്ക
ണം. 27സ്വന്തം കുരിശുചുമക്കാതെ എന്നെ അനു
ഗമിക്കുന്നവന് എൻെറ ശിഷ്യനാകാൻ കഴിക
യില്ല. 28നിങ്ങൾ ഒരു ഗോപുരം പണിയാൻ ഉ
ദ്ദേശിക്കുന്നുവെങ്കിൽ ആദ്യം അതിനെന്തു ചില
വുവരുമെന്ന് കണക്കു കൂട്ടണം. പണി തീർക്കാ
നുള്ളത്ര പണം നിങ്ങളുടെ കൈവശം ഉണ്ടോ
എന്നും നിങ്ങൾ നോക്കണം. 29അങ്ങനെ ചെ
യ്തില്ലെങ്കിൽ തുടങ്ങിയ പണി മുഴുമിപ്പിക്കാൻ
നിങ്ങൾക്കായെന്നുവരില്ല. പണിതീർക്കാൻ കഴി
യാതെവന്നാൽ ആളുകൾ നിങ്ങളെ പരിഹസി
ക്കും. 30അവർ പറയും, 'അയ്യേ! ഇയാൾ വീടു
പണി തുടങ്ങി, പക്ഷേ അതു തീർക്കാനവനു
പറ്റിയില്ല' എന്ന്.

31"മറ്റൊരു രാജാവിനെതിരെ യുദ്ധത്തിനു
പോകുന്ന ഒരു രാജാവ് ആദ്യം യുദ്ധമുറകൾ
ആസൂത്രണം ചെയ്യും. പതിനായിരം പടയാളി
കളെ തനിക്കുള്ളൂവെങ്കിൽ ഇരുപതിനായിരം
പടയാളികളുള്ള ശത്രുരാജാവിനെ കീഴടക്കാൻ
തനിക്കാകുമോ എന്നയാൾ കണക്കുകൂട്ടും. 32പ
റ്റില്ലെന്നാകിൽ അദ്ദേഹം മറ്റേ രാജാവുമായി
സമാധാനം പുലർത്തുവാൻ ദൂതന്മാർ വഴി ശ്ര
മിക്കും. അതും ആ രാജാവ് തന്നിൽനിന്നും വള
രെ അകലെയായിരിക്കുമ്പോൾ. 33അതുപോലെ
നിങ്ങളും ആദ്യം എല്ലാം ആസൂത്രണം ചെയ്യണം.
നിങ്ങൾക്കുള്ളതെല്ലാം ഉപേക്ഷിച്ച് എന്നെ
പിന്തുടരുക. അല്ലെങ്കിൽ നിങ്ങൾക്ക് എൻെറ
ശിഷ്യനായിരിക്കാൻ കഴികയില്ല.

### നിങ്ങളുടെ സ്വാധീനം കളയരുത്
(മത്താ. 5:13; മർക്കൊ. 9:50)

34"ഉപ്പു നല്ലതാണ്. പക്ഷേ ഉപ്പിന് അതിൻെറ
രസം നഷ്ടപ്പെട്ടാൽ അതൊന്നിനും കൊള്ളുക
യില്ല. നിങ്ങൾക്കതിനെ വീണ്ടും ഉപ്പുള്ളതാക്കാ
നാകയുമില്ല. 35അത് വളത്തിനോ ചെടികൾ
വളർത്താനുള്ള മണ്ണിനോ കൊള്ളില്ല. നിങ്ങൾ
അതു വലിച്ചെറിയും. ചെവിയുള്ളവരേ കേൾ
ക്കുക."

### സ്വർഗ്ഗീയാനന്ദം
(മത്താ. 18:12-14)

15 അനേകം ചുങ്കക്കാരും പാപികളും യേശു
വിനെ ശ്രവിക്കാനെത്തി. 2അപ്പോൾ പരീ
ശന്മാരും ശാസ്ത്രിമാരും പരാതിപ്പെടാൻ തുട
ങ്ങി" നോക്ക്, ഈ മനുഷ്യൻ പാപികളെ സ്വാഗ
തം ചെയ്യുകയും അവരോടൊത്ത് ഭക്ഷിക്കുക
യും ചെയ്യുന്നു."

3അനന്തരം യേശു അവരോട് ഈ കഥപറ
ഞ്ഞു, 4"നിങ്ങളിലൊരാൾക്ക് നൂറ് ആടുകളുള്ള
തിൽ ഒന്നിനെ നഷ്ടമായെന്നു കരുതുക. അ
പ്പോൾ അയാൾ മറ്റ് തൊണ്ണൂറ്റൊൻപത് ആടുക
ളെയും പുറത്ത് തനിയെ വിട്ട് നഷ്ടപ്പെട്ട
ആടിനെ തേടിപ്പോകും. അതിനെ കണ്ടെത്തും
വരെ അയാൾ അന്വേഷിച്ചു കൊണ്ടിരിക്കും.
5നഷ്ടമായ ആടിനെ കണ്ടെത്തുമ്പോൾ അ
യാൾ ആഹ്ലാദിക്കും. അയാൾ അതിനെ തോളി
ലേറ്റി, 6തൻെറ വീട്ടിലേക്കുപോകും. അയാൾ
ചെന്ന് തൻെറ സുഹൃത്തുക്കളെയും അയൽക്കാ
രെയും ചേർത്ത് പറയും 'എന്നോടൊത്തു സ
ന്തോഷിക്കുക. നഷ്ടപ്പെട്ട ആടിനെ ഞാൻ
കണ്ടെത്തിയിരിക്കുന്നു.' 7അതുപോലെ ഞാൻ
നിങ്ങളോടു പറയുന്നു, പാപിയായ ഒരുവൻ
അനുതപിക്കപ്പെടുമ്പോൾ സ്വർഗ്ഗത്തിൽ അള
വറ്റ ആഹ്ലാദം ഉണ്ടാകുന്നു. മാനസാന്തരപ്പെട്ട
തൊണ്ണൂറ്റൊൻപതു നല്ലവരെക്കാൾ ആ പാപി
യാണ് കൂടുതൽ ഉല്ലാസം നൽകുന്നത്.

8"ഒരു സ്ത്രീയ്ക്ക് പത്തു വെള്ളിനാണയങ്ങൾ
ഉള്ളതിൽ ഒന്നു നഷ്ടപ്പെട്ടുവെന്നിരിക്കട്ടെ. അ
വൾ ഒരു വിളക്ക് കത്തിച്ച് വീട് അടിച്ചുവാരും.
നഷ്ടപ്പെട്ട നാണയം കണ്ടെത്തുംവരെ അവൾ
പരതും. 9അതു കണ്ടെത്തുമ്പോൾ അവൾ സുഹൃ
ത്തുക്കളെയും അയൽക്കാരെയും വിളിച്ചുചേർ
ത്ത് അവരോടു പറയും. 'എന്നോടൊത്തു ആ
ഹ്ലാദിക്കുക. എനിക്കു നഷ്ടമായ നാണയം
ഞാൻ കണ്ടെത്തിയിരിക്കുന്നു' 10അതുപോലെ,
ഞാൻ പറയുന്നു. മാനസാന്തരപ്പെടുന്ന പാപി
യെച്ചൊല്ലി ദൈവത്തിൻെറ ദൂതന്മാരുടെ
സന്നിധിയിൽ ആഹ്ലാദമുണ്ടാകും."

### മുടിയനായ പുത്രൻ

11അപ്പോൾ യേശു പറഞ്ഞു, "ഒരാൾക്ക് രണ്ടു
പുത്രന്മാരുണ്ടായിരുന്നു. 12ഇളയവൻ അപ്പനോ
ടു പറഞ്ഞു, 'ഞങ്ങൾക്കുള്ള സ്വത്തിൽ എൻെറ
പങ്കുമുഴുവൻ എനിക്കു തരിക.' അപ്പൻ സ്വത്തു
പകുത്ത് രണ്ടു മക്കൾക്കുമായി കൊടുത്തു. 13ഇള
യമകൻ തനിക്കുള്ളതെല്ലാം വാരിക്കെട്ടി നാടു
വിട്ടു. അവൻ ദൂരെയൊരു രാജ്യത്തേക്കു പോ
യി. ഒരു വിഡ്ഢിയെപ്പോലെ ജീവിച്ചു തൻെറ
പണമെല്ലാം മുടിച്ചു. 14തനിക്കുള്ളതെല്ലാം ചില
വാക്കി. എല്ലാം തീർന്നപ്പോൾ ആ നാടും മഴകി
ട്ടാതെവരണ്ടു, രാജ്യത്താകമാനം കൊടും ക്ഷാമ
മുണ്ടായി. ഇളയപുത്രൻ വിശന്നുവലഞ്ഞു. ക
യ്യിൽ പണവുമില്ല. 15അതിനാൽ അയാൾ ആ
രാജ്യത്തെ ഒരാൾക്കുവേണ്ടി ജോലിചെയ്തു.
അയാൾഅവനെ പന്നികളെ തീറ്റാൻ നിയോ
ഗിച്ചു. 16പന്നികൾക്കുള്ള തീറ്റ തിന്നുവാൻ പോ
ലും വിശപ്പുമൂലം അവൻ തയ്യാറായി. എങ്കിലും
ആരും അവന് ഒന്നും കൊടുത്തില്ല. 17താനൊരു
വിഡ്ഢിയാണെന്നവനു ബോദ്ധ്യമായി. അ
വൻ വിചാരിച്ചു. 'എൻെറ അപ്പൻെറ എല്ലാ
ദാസന്മാരും യഥേഷ്ടം ആഹാരം കഴിക്കുന്നു.
ഞാനിവിടെ ഒന്നും കഴിക്കാനില്ലാതെ മരണതു
ല്യനായികഴിയുന്നു. 18ഞാനെൻെറ അപ്പൻെറ
അടുത്തുപോകും. അപ്പനോടു പറയും: അപ്പാ,
ഞാൻ ദൈവത്തോടു പാപം ചെയ്തു, അങ്ങ
യോടു തെറ്റുചെയ്തു. 19അങ്ങയുടെ മകനെന്നു
വിളിക്കപ്പെടാൻ പോലും ഞാൻ യോഗ്യനല്ല.
എങ്കിലും എന്നെ, അങ്ങയുടെ ഒരു ഭൃത്യനായി
കരുതിയാലും.' 20അങ്ങനെ അവൻ അപ്പൻെറ
വസതിയിലേക്കു തിരിച്ചു.

### മകൻ മടങ്ങിവരുന്നു

"അകലെ വെച്ചുതന്നെ തൻെറ മകൻ വരുന്ന
ത് അപ്പൻ കണ്ടു. അദ്ദേഹത്തിന് അവനോട്
കരുണതോന്നി. അദ്ദേഹം ഓടിച്ചെന്ന് അവനെ

കെട്ടിപ്പിടിച്ച് ഉമ്മവെച്ചു. 21മകൻ പറഞ്ഞു,
‘അപ്പാ, ഞാൻ ദൈവത്തിനെതിരായും അങ്ങയു
ടെ മുമ്പിലും പാപം ചെയ്തു. അങ്ങയുടെ
മകനെന്നു വിളിക്കപ്പെടാൻ ഇനി ഞാൻ അർ
ഹനല്ല.’ 22പക്ഷേ ആ പിതാവ് തൻെറ ദാസന്മാ
രോടു പറഞ്ഞു, ‘നോക്കി നിൽക്കാതെ വേഗം
പോയി മികച്ച വസ്ത്രങ്ങൾ കൊണ്ടുവന്ന് ഇവ
നെ ധരിപ്പിക്കുക. അവൻെറ വിരലിൽ മോതിര
വും കാലിൽ ചെരിപ്പും അണിയിക്കുക.23ഒരു
കൊഴുത്ത കാളക്കുട്ടിയെ കൊണ്ടുവന്ന് കൊന്ന്
ഭക്ഷണമുണ്ടാക്കിനമുക്ക് തിന്ന് ആഘോഷിക്കാം.
24എൻെറ ഈ മകൻ മരിച്ചിരുന്നു; എന്നാലിപ്പോ
ഴവൻ വീണ്ടും ജീവിച്ചിരിക്കുന്നു. അവനെ
നഷ്ടപ്പെട്ടിരുന്നു, പക്ഷേ ഇപ്പോൾ അവനെ
കണ്ടെത്തിയിരിക്കുന്നു’ അങ്ങനെ അവർ
ആഘോഷിക്കാൻ തുടങ്ങി.

## മൂത്ത മകൻ വരുന്നു

25“ആ സമയം അയാളുടെ മൂത്തമകൻ പാട
ത്തായിരുന്നു. അയാൾ വീടിനോടടുത്തപ്പോൾ
പാട്ടും നൃത്തവും നടക്കുന്ന കോലാഹലം കേട്ടു.
26ഒരു ദാസനെ വിളിച്ച് അയാൾചോദിച്ചു, ‘എ
ന്താണിതൊക്കെ?’ 27ദാസൻ പറഞ്ഞു, ‘അങ്ങയു
ടെ അനിയൻ തിരിച്ചുവന്നിരിക്കുന്നു. അങ്ങയു
ടെഅപ്പൻ കൊഴുത്ത ഒരു കാളയെകൊന്ന് ഭക്ഷ
ണമൊരുക്കി. അങ്ങയുടെ അനിയൻ സുരക്ഷി
തമായി തിരിച്ചുവന്നതിൽ അപ്പൻ വളരെ
സന്തുഷ്ടനാണ്.’ 28മൂത്തപുത്രൻ കോപാകുല
നായി. അയാൾ അകത്തുപോയി ആഘോഷ
ത്തിൽ പങ്കെടുക്കുവാൻ കൂട്ടാക്കിയില്ല. അപ്പൻ
പറത്തുവന്ന് അയാളോട് അകത്തുവന്ന് ആ
ഘോഷത്തിൽ ചേരാൻ കേണു പറഞ്ഞു. 29അ
യാൾ തൻെറ അപ്പനോടു പറഞ്ഞു, ‘ഞാൻ
വളരെക്കാലമായി ഒരടിമയെപ്പോലെ അങ്ങയെ
സേവിച്ചു. അങ്ങയുടെ ആജ്ഞയെ എപ്പോഴും
അനുസരിച്ചു. പക്ഷേ എനിക്കുവേണ്ടി ഒരിക്ക
ലും ഒരാട്ടിൻകുട്ടിയെപ്പോലും അങ്ങ്കൊന്നില്ല.
എനിക്കും എൻെറ സുഹൃത്തുക്കൾക്കും വേണ്ടി
അങ്ങ് ഒരിക്കലും ഒരാഘോഷവും നടത്തിയില്ല.
30പക്ഷേ അങ്ങയുടെ മറ്റേ മകൻ വേശ്യകളുമൊ
ത്ത് പണം മുഴുവൻ നശിപ്പിച്ചു. എന്നിട്ടവൻ
മടങ്ങി വന്നപ്പോൾ അങ്ങ് അവനായി കൊഴു
ത്ത ഒരു കാളക്കുട്ടിയെ കൊന്നിരിക്കുന്നു.’ 31പ
ക്ഷേ അപ്പൻ അയാളോടു പറഞ്ഞു, ‘മകനേ
നീയെപ്പോഴും എന്നോടൊത്തുണ്ട്. എനിക്കുള്ള
തെല്ലാം നിനക്കുള്ളതുമാണ്. 32നിൻെറ ഈ
സഹോദരൻ മരിച്ചിരുന്നു. പക്ഷേ ഇപ്പോളവൻ
ജീവിച്ചിരിക്കുന്നു. നഷ്ടപ്പെട്ട അവനെ തിരിച്ചു
കിട്ടിയതിനാൽ നാം ഉചിതമായി ആഘോഷി
ക്കുകയും ആഹ്ലാദിക്കുകയും ചെയ്യുന്നു.’”

## യഥാർത്ഥ സമ്പത്ത്

16 യേശു അവൻെറ ശിഷ്യന്മാരോടു പറ
ഞ്ഞു,“ഒരിക്കലൊരിടത്ത് ഒരു ധനികനു
ണ്ടായിരുന്നു. അയാളുടെ വ്യാപാരങ്ങൾ നോ
ക്കി നടത്താൻ ഒരു കാര്യസ്ഥനെ നിയമിച്ചിരു
ന്നു. ഈ കാര്യസ്ഥൻ തന്നെ വഞ്ചിക്കുന്നുണ്ടെ
ന്ന് ധനികന് പിന്നീട് അറിവുകിട്ടി. 2അതിനാ
ലയാൾ കാര്യസ്ഥനെ വിളിച്ച് ഇങ്ങനെ പറ
ഞ്ഞു, ‘നിന്നെക്കുറിച്ച് ഒരുപാട് കുറ്റങ്ങൾ ഞാൻ
കേൾക്കുന്നു. എൻെറസ്വത്ത് നീ എന്തുചെയ്തു
വെന്ന് വിവരം തരിക. ഇനിനീ എൻെറ കാര്യ
സ്ഥനായി തുടരുന്നത് ശരിയല്ല.’3പിന്നീട് കാര്യ
സ്ഥൻ സ്വയം ചിന്തിച്ചു, ‘ഞാനെന്തു ചെയ്യും?
യജമാനനെന്നെ ജോലിയിൽനിന്നും പിരിച്ചു
വിടുന്നു. കിളയ്ക്കാൻ വേണ്ട ശക്തിയെനിക്കി
ല്ല. ഇരക്കാൻ അഭിമാനം അനുവദിക്കുന്നുമില്ല.
4എന്തു ചെയ്യണമെന്നെനിക്കറിയാം, ജോലി
പോയാലും മറ്റുള്ളവർ എന്നെ സ്വീകരിക്കും
വിധം ചിലതു ഞാൻ ചെയ്യും.’ 5യജമാനനോട്
കടം വാങ്ങിയ പണം മടക്കിക്കൊടുക്കാനുണ്ടാ
യിരുന്ന എല്ലാവരെയും അയാൾ വിളിച്ചുകൂട്ടി.
ഒന്നാമനോട് അയാൾ ചോദിച്ചു, ‘നീ എൻെറ
യജമാനന് എന്തുകൊടുക്കാനുണ്ട്?’ 6അയാൾ
പറഞ്ഞു, ‘എണ്ണായിരം പൗണ്ടിൻെറ ഒലീവെ
ണ്ണ.’ കാര്യസ്ഥൻ അയാളോടു പറഞ്ഞു, ‘ഇതാ
നിൻെറ കടപ്പത്രം. വേഗം ഇരുന്ന് ഇത് നാലായി
രമായി കുറച്ചെഴുതുക.’ 7പിന്നീടയാൾ മറ്റൊരാ
ളോടു ചോദിച്ചു, ‘നീ യജമാനനു എന്തുകൊടു
ക്കാനുണ്ട്.’ അയാൾ പറഞ്ഞു, ‘അറുപതിനായി
രം പൗണ്ടിൻെറ ഗോതമ്പ്.’ കാര്യസ്ഥൻ അയാ
ളോടു പറഞ്ഞു, ‘ഇതാ നിൻെറ കടപ്പത്രം. കുറച്ച്
അമ്പതിനായിരം പൗണ്ടിൻെറ ആക്കുക.’ 8പി
ന്നീട് യജമാനൻ നെറികെട്ട അയാളുടെ മിടു
ക്കിനെ അഭിനന്ദിച്ചു. അതെ, ഈ ലോകത്തിലെ
ആൾക്കാർ തങ്ങളുടെ സമകാലികരുമായി നട
ത്തുന്ന ഇടപാടുകളിൽ ആത്മീയ മനുഷ്യരെ
ക്കാൾ മിടുക്കരാണ്.

9“ഞാൻ നിങ്ങളോടു പറയുന്നു, ഈ ലോക
ത്തു നിങ്ങൾക്കുള്ളതുകൊണ്ട് സ്നേഹിതരെ ഉ
ണ്ടാക്കുക. അവരെല്ലാം പോയിക്കഴിയുമ്പോൾ
നിങ്ങൾ നിത്യമായ വസതിയിലേക്കു സ്വാഗതം
ചെയ്യപ്പെടും. 10ഏറ്റവും ചെറിയകാര്യത്തിൽ
പോലും വിശ്വസിക്കപ്പെടുന്നവൻ വലിയ കാ
ര്യത്തിലും വിശ്വസ്തനായിരിക്കും. ചെറിയ കാ
ര്യത്തിൽ കളങ്കം വരുത്തുന്നവൻ വലിയ ഇട
പാടുകളിലും കളങ്കം ഏല്പിക്കും. 11ലൗകീക സ
മ്പന്നതയിൽ നിങ്ങൾ വിശ്വസ്തനല്ലെങ്കിൽ
സ്വർഗ്ഗീയ സമ്പന്നതയിലും നിങ്ങൾ വിശ്വസ്
തരാകില്ല. 12മറ്റുള്ളവരുടെ കാര്യങ്ങളിൽ
നിങ്ങൾ വിശ്വസ്തരല്ലെന്നു തെളിയിക്കപ്പെ
ട്ടാൽ നിങ്ങൾക്കു ഒന്നും സ്വന്തമായിട്ടും ഏല്പിക്ക
പ്പെടുകയില്ല.

13“ഒരു ദാസനും ഒരേസമയം രണ്ട് യജമാനന്മാ
രെ സേവിക്കുക സാദ്ധ്യമല്ല. ദാസൻ ഒരു യജമാ
നനെ വെറുത്ത് മറ്റവനെ സ്നേഹിക്കും. അല്ലെ
ങ്കിൽ ഒരാളോടു വിശ്വാസം പ്രകടിപ്പിക്കുകയും
മറ്റവനെ അത്ര കാര്യമാക്കാതിരിക്കുകയും ചെ
യ്യും. ദൈവത്തെയും ധനത്തെയും ഒരേസമയം
നിങ്ങൾക്കു സേവിക്കാനാവില്ല.”

## ദൈവനിയമം മാറ്റാനാവില്ല

(മത്താ. 11:12-13)

14പരീശൻ ഇതെല്ലാം ശ്രദ്ധിക്കുന്നുണ്ടായിരു
ന്നു. പണത്തെ സ്നേഹിച്ച അവർ യേശുവിനെ
വിമർശിച്ചു. 15യേശു പരീശന്മാരോടു പറഞ്ഞു,
“നിങ്ങൾ മനുഷ്യരുടെ മുമ്പിൽ നല്ലവർ ചമയു
ന്നവരാണ്. പക്ഷേ ദൈവം നിങ്ങളുടെ ഹൃദയ
മറിയുന്നു. മനുഷ്യർ പ്രധാനമെന്നു കരുതുന്നവ
ദൈവത്തിനു നിസ്സാരങ്ങളാണ്.

16“ജനങ്ങൾ മോശെയുടെ ന്യായപ്രമാണങ്ങ
ളും പ്രവാചകരുടെ ലിഖിതങ്ങളും അനുസരിച്ച്
ജീവിക്കണമെന്ന് ദൈവം ആഗ്രഹിച്ചു. എന്നാൽ
സ്നാപകയോഹന്നാൻെറ കാലത്തിനു ശേഷം
ദൈവരാജ്യത്തിൻെറ സുവിശേഷം പ്രചരിക്ക
പ്പെടുന്നു. ദൈവരാജ്യത്തിലേക്ക് കയറിപ്പറ്റാൻ
അനേകം പേർശ്രമിക്കുന്നു. 17ന്യായപ്രമാണത്തി
ൻെറ വള്ളിപുള്ളികൾ പോലും വിട്ടുകളയാ

നാവില്ല. ആകാശവും ഭൂമിയും കടന്നുപോവു
ന്നത് അതിലും എളുപ്പമാണ്.

### വിവാഹമോചനവും പുനർവിവാഹവും

**18**“ഒരാൾ തൻെറ ഭാര്യയുമായി വിവാഹമോ
ചനംനടത്തി മറ്റൊരുവളെ വിവാഹം ചെ
യ്താൽ അയാൾ വ്യഭിചരിക്കുന്നു. അതുപോ
ലെ വിവാഹമോചിതയായ സ്ത്രീയെ വിവാ
ഹം ചെയ്യുന്നവനും വ്യഭിചാരിയാണ്.”

### ധനികനും ലാസറും

**19**യേശുപറഞ്ഞു, “എപ്പോഴും ഏറ്റവും മേത്ത
രമായ വസ്ത്രങ്ങൾ ധരിച്ചു നടക്കുന്ന ഒരു
ധനികനുണ്ടായിരുന്നു. എന്നും വിഭവസമൃദ്ധമാ
യ ആഹാരം കഴിച്ച് ആഘോഷത്തോടെ ജീവി
ക്കത്തക്ക ധനികനാണയാൾ. **20**അവിടെ ലാസ
റെന്നൊരു ദരിദ്രനും വസിച്ചിരുന്നു. ലാസറി
ൻെറ ശരീരമാകെ വ്രണങ്ങൾ നിറഞ്ഞിരുന്നു.
അവനെന്നും ധനികൻെറ പടിവാതിൽക്കൽ
കിടക്കും. **21**ധനികൻെറ ഊണുമേശയിൽനിന്ന്
താഴെവീഴുന്ന ഉച്ഛിഷ്ടമാണ് അവൻെറ ഭക്ഷ
ണം. പലപ്പോഴും നായ്ക്കൾ അവൻെറ വ്രണ
ങ്ങൾ നക്കിയിരുന്നു. **22**പിന്നീട് ലാസർ മരിച്ചു.
ദൂതന്മാർ ലാസറിനെ എടുത്ത് അബ്രാഹാമി
ൻെറ കൈകളിലെത്തിച്ചു. ധനികനും മരിച്ച്
സംസ്കരിക്കപ്പെട്ടു. **23**അയാൾ പാതാളത്തിൽ
പീഢനങ്ങൾക്ക് വിധേയനായി. ധനികൻ
കണ്ണുതുറന്നു വളരെയകലെ ലാസർ അബ്രാ
ഹാമിൻെറ കൈകളിലിരിക്കുന്നത് കണ്ടു. **24**അ
യാൾ വിളിച്ചു, ‘പിതാവേ, അബ്രാഹാമേ, എ
ന്നോടു കരുണകാട്ടേണമേ. തൻെറവിരൽ വെ
ള്ളത്തിൽ മുക്കി എൻെറ നാക്കു തണുപ്പിക്കു
വാൻ ലാസറിനെ അയക്കേണമേ. ഞാൻ ഈ
തീയിൽ പീഢിപ്പിക്കപ്പെടുന്നു.’ **25**പക്ഷേ
അബ്രാഹാം പറഞ്ഞു, ‘നിൻെറ ജീവിതകാല
ത്തെ ഓർക്കുക. അന്നു നീ നല്ലതനുഭവിച്ചു.
ലാസർ ദുരിതവും. ഇപ്പോഴിവിടെ ലാസർ
സുഖിന്നു. നീ കഷ്ടപ്പെടുന്നു. **26**നിങ്ങൾക്കും
ഞങ്ങൾക്കുമിടയിൽ ഒരു വലിയ അകൽച്ചയു
ണ്ട്. അതു കടന്നുവന്ന് നിങ്ങളെ സഹായിക്കാൻ
ആർക്കുമാവില്ല. ആർക്കും അവിടം വിട്ട് ഇങ്ങോ
ട്ട് വരാനുമാവില്ല.’ **27**ധനികൻ പറഞ്ഞു, ‘ദയ
വായി ലാസറിനെ ഭൂമിയിൽ എൻെറ അപ്പ
ൻെറ വീട്ടിലേക്കയയ്ക്കണം. **28**എനിക്ക് അഞ്ച്
സഹോദരന്മാരുണ്ട്. അവർ ഈ യാതനാസ്ഥല
ത്തേക്ക് വരാതിരിക്കാൻ ലാസർചെന്ന് അവർ
ക്കു മുന്നറിയിപ്പു കൊടുക്കട്ടെ’ **29**അബ്രാഹാം
പറഞ്ഞു, ‘മോശെയുടെ ന്യായപ്രമാണവും
പ്രവാചകരുടെ ലിഖിതങ്ങളും അവർക്കു മുന്നി
ലുണ്ട്, അവരതിൽനിന്നും പഠിക്കട്ടെ.’**30**എന്നാൽ
ധനികൻ പറഞ്ഞു, ‘ഇല്ല, പിതാവായ അബ്രാ
ഹാമേ മരിച്ചവരാരെങ്കിലും അവരെ സമീപി
ച്ചാലേ അവർ വിശ്വസിക്കുകയും മാനസാന്തര
പ്പെടുകയും ചെയ്യൂ.’ **31**എന്നാൽ അബ്രാഹാം
അയാളോടു പറഞ്ഞു, ‘ഇല്ല, മോശെയെയും
പ്രവാചകരെയും അനുസരിക്കാത്ത നിൻെറ സ
ഹോദരന്മാർ മരിച്ചവർ മടങ്ങിച്ചെന്ന് പറഞ്ഞാ
ലും കേൾക്കാൻ പോകുന്നില്ല.’”

### പാപം ചെയ്യിപ്പിക്കരുത്, ക്ഷമി ക്കുവാൻ തയ്യാറാകുക

(മത്താ. 18:6-7, 21-2; മർക്കൊ. 9:42)

**17** യേശു തൻെറ ശിഷ്യന്മാരോടു പറഞ്ഞു,
“മനുഷ്യരെ പാപികളാകാൻ പ്രേരിപ്പി
ക്കുന്നകാര്യങ്ങൾ സംഭവിക്കാൻ സാദ്ധ്യതയുണ്ട്.
അതിനു കാരണക്കാരൻ ആകുന്നവനു ദുരിതം.
**2**ഈ ദുർബലരായ മനുഷ്യരെക്കൊണ്ടു പാപം
ചെയ്യിക്കുന്നവർക്ക് വളരെ ദുരിതം. അങ്ങനെ
ചെയ്യുന്നതിലും ഭേദം കഴുത്തിൽ തിരിക്കല്ലുകെ
ട്ടി കടലിൽ ചാടുന്നതുതന്നെ. **3**അതിനാൽ സൂ
ക്ഷിക്കുക.

“നിങ്ങളുടെ സഹോദരൻ പാപം ചെയ്യുന്നു
വെങ്കിൽ അവൻെറ തെറ്റുകൾ കാണിച്ചു കൊടു
ക്കുക. ചെയ്ത തെറ്റിൽ അവനു കുറ്റബോധമു
ണ്ടെങ്കിൽ അവനോടു ക്ഷമിക്കുക. **4**നിങ്ങളുടെ
സഹോദരൻ ഓരോ ദിവസവും ഏഴുപ്രാവശ്യം
നിങ്ങളോടു പാപം ചെയ്യുകയും ഓരോ തവ
ണയും അവൻ അനുതപിക്കുകയും ചെയ്താൽ
അവനോടു ക്ഷമിക്കുക.”

### വിശ്വാസത്തിൻെറ വലിപ്പം

**5**അപ്പൊസ്തലന്മാർ കർത്താവിനോടു പറ
ഞ്ഞു, “ഞങ്ങളുടെ വിശ്വാസം വർദ്ധിപ്പിക്കേ
ണമേ.”

**6**കർത്താവ് പറഞ്ഞു, “നിങ്ങളുടെ വിശ്വാസം
കടുകുമണിയോളം ഉണ്ടെങ്കിൽ മൾബറിച്ചെടി
യോട് നിങ്ങൾക്ക് കല്പിക്കാം, ‘വേരോടെ പറി
ഞ്ഞു കടലിൽ സ്വയം വേരുറപ്പിക്കുക’ ചെടി
നിങ്ങളെ അനുസരിക്കും.

### നല്ല ദാസരാകുക

**7**“വയലിൽ പണിയെടുക്കുന്ന ഒരു ദാസൻ
നിങ്ങളിൽ ഒരാൾക്കുണ്ടെന്നിരിക്കട്ടെ. വയൽ
ഉഴുകയും ആടിനെ മേയ്ക്കുകയും ചെയ്ത്
അവൻ മടങ്ങിവരുമ്പോൾ നിങ്ങൾ എന്താണ്
അവനോടു പറയുക? ‘വന്നാട്ടെ, ഇരുന്നു ഭക്ഷ
ണം കഴിക്കൂ’ എന്നാണോ? **8**അല്ല, ‘എനിക്കു
കഴിക്കാനെന്തെങ്കിലും ഉണ്ടാക്ക്. എന്നിട്ട് എനി
ക്കുവിളമ്പ്. ഞാൻ തിന്നും കുടിച്ചും കഴിയു
മ്പോൾ എനിക്ക് ഭക്ഷിക്കാം.’ ഇതായിരിക്കും
നിങ്ങൾ അവനോട് പറയുക. **9**അവൻ ചെയ്യു
ന്ന ജോലിക്ക് അവനോടാരും പ്രത്യേകം നന്ദി
യൊന്നും പറയുകയില്ല. യജമാനൻ കല്പിക്കു
ന്നത് അവൻ ചെയ്യും. **10**നിങ്ങളും അങ്ങനെ
തന്നെ. ചെയ്യാൻ കല്പിച്ച ജോലികൾ എല്ലാം
ചെയ്തു കഴിയുമ്പോൾ ഇങ്ങനെ പറയുന്നു,
‘ഞങ്ങൾ പ്രത്യേക നന്ദിയ്ക്കൊന്നും അർഹ
രല്ല. ചെയ്യേണ്ട ജോലി ചെയ്തെന്നേ ഉള്ളൂ.’”

### നന്ദി ഉള്ളവരായിരിക്കുക

**11**യേശു യെരൂശലേമിലേക്കു പോകുകയായി
രുന്നു. അവൻ ഗലീലയിൽനിന്നും ശമര്യയി
ലേക്കു പോയി. **12**അവൻ ഒരു ചെറുഗ്രാമത്തിലേ
ക്കു വന്നു. അവിടെവെച്ച് കുഷ്ഠരോഗികളായ
പത്തു പുരുഷന്മാർ അവനെ വന്നുകണ്ടു.
എന്നാൽ അവർ അവൻെറയടുത്തേക്കു വന്നി
ല്ല. **13**അല്പം മാറിനിന്ന് അവർ അവനോടു വിളി
ച്ചുപറഞ്ഞു, “യേശുവേ, ഗുരോ, ഞങ്ങളിൽ
കനിയേണമേ.”

**14**അവരെകണ്ട യേശു പറഞ്ഞു, “പോയി
പുരോഹിതന്മാർക്കു നിങ്ങളെ കാണിച്ചുകൊടു
ക്കൂ.” അവർ പുരോഹിതരുടെ അടുത്തേക്കു പോ
കവേ അവരുടെ രോഗം ഭേദമായി. **15**തൻെറ
രോഗം ഭേദമായെന്നു കണ്ടപ്പോൾ അവരിൽ
ഒരുവൻ യേശുവിൻെറയടുത്തേക്കു മടങ്ങിച്ചെ
ന്നു. അയാൾ ഉച്ചത്തിൽ ദൈവത്തിനു നന്ദി
പറഞ്ഞു. **16**അയാൾ യേശുവിൻെറ കാൽക്കൽ
മുട്ടുകുത്തി അവനു നന്ദിപറഞ്ഞു. (ആ മനു

ഷ്യൻ ഒരു ശമര്യക്കാരനായിരുന്നു, യെഹൂദനല്ലാ
യിരുന്നു.) 17യേശു ചോദിച്ചു, "പത്തുപേർ സു
ഖപ്പെട്ടുവല്ലോ. എവിടെ മറ്റ് ഒൻപതുപേർ.
18ദൈവത്തെ മഹത്വപ്പെടുത്തുവാൻ ഈ വിദേ
ശി ഒരാൾ മാത്രമേ മടങ്ങി വന്നുള്ളോ?" 19അ
പ്പോൾ യേശു അവനോടു പറഞ്ഞു, "എഴുന്നേ
റ്റുപോകൂ, നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചി
രിക്കുന്നു."

### ദൈവരാജ്യം നിങ്ങൾക്കിടയിലാണ്

(മത്താ. 24:23-28, 37-41)

20പരീശന്മാരിൽ ചിലർ യേശുവിനോടു ചോ
ദിച്ചു, "ദൈവരാജ്യം എപ്പോൾ വരും?"
യേശു മറുപടി പറഞ്ഞു, "ദൈവരാജ്യം വരു
ന്നത് നിങ്ങളുടെ കണ്ണിനു കാണാനാവുന്ന വ
ഴിയിലൂടെയായിരിക്കില്ല. 21'നോക്കൂ ദൈവരാ
ജ്യം ഇതാ ഇവിടെ' എന്നാർക്കും പറയാനാവില്ല.
അല്ലെങ്കിൽ 'അതാ അവിടെ' എന്നും ആർക്കും
പറയാനാവില്ല. ദൈവരാജ്യം നിങ്ങളുടെ ഇട
യിലാണ്."
22അനന്തരം യേശു തന്റെ ശിഷ്യന്മാരോടു
പറഞ്ഞു, "മനുഷ്യപുത്രന്റെ ദിവസങ്ങളിലൊ
ന്ന് കാണാൻ നിങ്ങൾ വളരെ കൊതിക്കുന്ന
സമയം വരും. എന്നാൽ നിങ്ങളതു കാണുകയി
ല്ല. 23ആളുകൾ നിങ്ങളോടു പറയും 'അതാ
അവിടെ,' അല്ലെങ്കിൽ ,'ഇതാ ഇവിടെ,' നിങ്ങൾ
നിൽക്കുന്നിടത്തു തന്നെ നിൽക്കുക. ദൂരെയെ
ങ്ങും അന്വേഷിച്ചു പോകേണ്ടതില്ല.

### യേശു വീണ്ടും വരുന്നതെന്ന്?

24"മനുഷ്യപുത്രൻ എന്നു വീണ്ടും വരുമെന്ന്
നിങ്ങളറിയും. മേഘങ്ങൾക്കു വിലങ്ങനെ മിന്ന
ൽക്കൊടിയെന്ന പോലെ തിളങ്ങിക്കൊണ്ടാവും
അവൻ വരിക. 25എന്നാൽ അവന് ആദ്യം ഏറെ
കഷ്ടം സഹിക്കേണ്ടിവരും.ഈ തലമുറയിൽപ്പെ
ട്ട ആളുകൾ അവനെ നിരസിക്കുകയും ചെയ്യും.
26മനുഷ്യപുത്രൻ വരുമ്പോൾ നോഹയുടെ നാ
ളിൽ സംഭവിച്ചതുതന്നെ സംഭവിക്കും. 27നോഹ
യുടെ കാലത്ത്, നോഹ പെട്ടകത്തിൽ കയറിയ
ആ ദിവസം പോലും ആളുകൾ തിന്നുകയും
കുടിക്കുകയും വിവാഹം കഴിക്കുകയും ചെയ്തു
കൊണ്ടിരുന്നു. അപ്പോൾ പ്രളയമുണ്ടായി അവ
രെല്ലാം മരിച്ചു. 28ദൈവം സൊദോംനഗരം നശി
പ്പിച്ച ലോത്തിന്റെ കാലത്തും ഇതൊക്കെയാ
ണുണ്ടായത്. അവർ തിന്നുകയും കുടിയ്ക്കുക
യുംവാങ്ങുകയും വിൽക്കുകയും നടുകയും വീ
ടു പണിയുകയുമൊക്കെയായിരുന്നു. 29ലോത്ത്
പട്ടണം വിട്ടുപോകുമ്പോഴും അവർ ഇതൊക്കെ
ചെയ്തുകൊണ്ടിരുന്നു. അപ്പോൾ ആകാശത്തു
നിന്നും തീയും ഗന്ധകവും പെയ്ത് അവരെല്ലാം
മരിച്ചു. 30മനുഷ്യപുത്രൻ വീണ്ടും വരുമ്പോഴും
ഇതു തന്നെയാവും സംഭവിക്കുക.
31"ആ ദിവസം പുരപ്പുറത്തിരിക്കുന്നവൻ അ
കത്തുചെന്ന് തന്റെ സാധനങ്ങളെടുക്കാൻ പാ
ടില്ല. വയലിൽ നിൽക്കുന്നവൻ മടങ്ങിപ്പോകാ
നും പാടില്ല. 32ലോത്തിന്റെ ഭാര്യയ്ക്കെന്താണു
സംഭവിച്ചതെന്ന് ഓർമ്മിക്കുക. 33തന്റെ ജീവൻ
സൂക്ഷിക്കാൻ ശ്രമിക്കുന്നവന് അതു നഷ്ടപ്പെ
ടും. പക്ഷേ സ്വന്തം ജീവൻ നഷ്ടപ്പെടുത്തുന്ന
വന് തിരികെ ലഭിക്കും. 34ഞാൻ വീണ്ടും വരു
മ്പോൾ ഒരു മുറിയിലുറങ്ങുന്ന രണ്ടുപേരുണ്ടാ
വും. ഒരാളെ എടുത്തുകൊണ്ടുപോയി മറ്റെയാ
ളെ ഉപേക്ഷിക്കും. 35രണ്ടു സ്ത്രീകൾ ഒരുമിച്ചു
ജോലി ചെയ്യുന്നുണ്ടാവും. ഒരുവളെ ഉപേക്ഷിച്ച്
മറ്റെവളെ എടുത്തുകൊണ്ടുപോകും." 36*
37ശിഷ്യന്മാർ യേശുവിനോടു ചോദിച്ചു, കർ
ത്താവേ, "എവിടേക്കായിരിക്കും എടുത്തു കൊ
ണ്ടുപോവുക?"
യേശു മറുപടി പറഞ്ഞു, "കഴുകന്മാർ തിര
യുന്നിടത്ത് ശവമുണ്ടാകും."

### ദൈവം അവന്റെ ആൾക്കാർക്ക് ഉത്തരം നൽകും

18 അനന്തരം എപ്പോഴും പ്രാർത്ഥിക്കണമെ
ന്നും ഒരിക്കലും പ്രതീക്ഷകൈവിടരുതെ
ന്നും യേശു ശിഷ്യന്മാരെ പഠിപ്പിച്ചു. അതിന
വൻ ഒരു കഥ ഉപയോഗിച്ചു: 2"ഒരിക്കൽ ഒരു
പട്ടണത്തിൽ ഒരു ന്യായാധിപനുണ്ടായിരുന്നു.
അയാൾ ദൈവത്തെ പേടിച്ചിരുന്നില്ല. തന്നെ
പ്പറ്റി ആളുകളെന്തു കരുതും എന്നും അയാൾ
ചിന്തിച്ചിരുന്നില്ല. 3അതേ പട്ടണത്തിൽ ഒരു
വിധവ താമസിച്ചിരുന്നു. അവൾ പലതവണ
ന്യായാധിപനെ സമീപിച്ചു പറഞ്ഞു,'എന്റെ
ശത്രുവിനെതിരെ എനിക്കു നീതി തന്നാലും.'
4എന്നാൽ ആ സ്ത്രീയെ സഹായിക്കാൻ
ന്യായാധിപന് താല്പര്യമില്ലായിരുന്നു. കുറെ
ക്കാലത്തിനുശേഷം അയാൾ സ്വയം ചിന്തിച്ചു,
'ദൈവത്തെ എനിക്കു പേടിയില്ല, നാട്ടുകാരെ
ന്തു കരുതുമെന്നതും പ്രശ്നമല്ല. 5പക്ഷേ ഈ
സ്ത്രീ എന്നെ ശല്യപ്പെടുത്തുന്നു. എന്നാൽ
അവരുടെ ആവശ്യം ഞാൻ നിറവേറ്റുകയാണെ
ങ്കിൽ അവളെന്നെ വിട്ടുപൊയ്ക്കൊള്ളും. ഞാന
തു നിറവേറ്റിക്കൊടുക്കാതിരുന്നാൽ ഞാൻ രോ
ഗിയാകുംവരെ അവളെന്നെ ശല്യപ്പെടുത്തും.'"
6കർത്താവ് പറഞ്ഞു, "ശ്രദ്ധിക്കൂ, നീചനായ
ന്യായാധിപൻ പറയുന്നതു കേൾക്കൂ. 7ദൈവ
ത്തിന്റെയാളുകൾ ദൈവത്തോടു നിലവിളി
ക്കും. ദൈവം അവന്റെയാളുകൾക്ക് ശരിയായ
തു നൽകും. അവന്റെയാളുകൾക്ക് മറുപടി നൽ
കാൻ ദൈവം വൈകില്ല." 8ഞാൻ നിങ്ങളോടു
പറയുന്നു, ദൈവം അവന്റെ ആളുകളെ വേഗ
ത്തിൽ സഹായിക്കും. പക്ഷേ മനുഷ്യപുത്രൻ
വീണ്ടും വരുമ്പോൾ അവനിൽ വിശ്വസിക്കുന്ന
വനെ ഭൂമിയിൽ കാണാനാകുമോ?"

### ദൈവത്തിനു മുമ്പിൽ നീതിമാനായിരിക്കുക

9തങ്ങൾ വളരെ നല്ലവരാണെന്നു കരുതിയി
രുന്ന ചിലർ അവിടെയുണ്ടായിരുന്നു. മറ്റുള്ളവ
രെക്കാൾ തങ്ങൾ മിടുക്കരാണെന്നവർ നടിച്ചിരു
ന്നു. അവരെ പഠിപ്പിക്കുന്നതിന് യേശു ഈകഥ
ഉപയോഗിച്ചു. 10"ഒരിക്കൽ ഒരു പരീശനും ചുങ്ക
ക്കാരനും ജീവിച്ചിരുന്നു. ഒരു ദിവസം അവരിരു
വരും പ്രാർത്ഥിക്കാൻ ദൈവാലയത്തിലേക്കു
പോയി.11പരീശൻ ചുങ്കക്കാരനിൽനിന്നും വള
രെഅകന്ന് ഒറ്റയ്ക്കു നിന്നു. പ്രാർത്ഥനയിൽ
പരീശൻ ഇങ്ങനെപറഞ്ഞു, 'ദൈവമേ, ഞാൻ
മറ്റുള്ളവരെപ്പോലെ ദുഷിച്ചവനല്ലാത്തതിന്
ഞാനങ്ങയ്ക്കു നന്ദിപറയുന്നു. ഞാൻ മോഷ്ടാ
വോ, വഞ്ചകനോ, വ്യഭിചരിക്കുന്നവനോ അ
ല്ല. ഈ ചുങ്കക്കാരനെക്കാൾ ഞാൻ നല്ലവനായ
തിനാൽ ഞാനങ്ങയ്ക്കു നന്ദി പറയുന്നു.
12ഞാൻ നല്ലവനാണ്, ഞാനാഴ്ചയിൽ രണ്ടു

---

**വാക്യം 36** ഏതാനും ഗ്രീക്കു പതിപ്പുകളിൽ മുപ്പത്താറാം വാക്യത്തിൽ ലൂക്കൊസ് ഇതുകൂടി ചേർത്തിട്ടുണ്ട്. "ഒരേ വയലിലുള്ള രണ്ടു പുരുഷന്മാരിൽ ഒരാളെ എടുക്കുകയും അപരനെ ഉപേക്ഷിക്കുകയും ചെയ്യും."

പ്രാവശ്യം ഉപവസിക്കുന്നു; നേടുന്നതിൻെറ
പത്തിലൊന്ന് ഞാൻ ദാനം ചെയ്യുന്നുമുണ്ട്.'
13"ചുങ്കക്കാരനും ഒറ്റയ്ക്കായിരുന്നു നിന്നിരു
ന്നത്. എന്നാലയാൾ പ്രാർത്ഥിച്ചപ്പോൾ സ്വർ
ഗ്ഗത്തിലേക്കൊന്ന് നോക്കുകകൂടി ഉണ്ടായില്ല.
അയാൾ ദൈവത്തിൻെറ മുമ്പിൽ വിനീതനാ
യി. അയാൾ പറഞ്ഞു, 'ദൈവമേ എന്നിൽ
കരുണയുണ്ടാകേണമേ. ഞാനൊരു പാപിയാ
ണ്.' 14ഞാൻ നിങ്ങളോടുപറയുന്നു, ഇയാൾ
പ്രാർത്ഥിച്ചു കഴിഞ്ഞ് ദൈവസന്നിധിയിൽ
നീതിമാനായി വീട്ടിലേക്കു പോകും. എന്നാൽ
താൻ മറ്റുള്ളവരെക്കാൾ ശ്രേഷ്ഠനാണെന്ന്
സ്വയം തോന്നിയ പരീശൻ ദൈവത്തിനു മു
മ്പിൽ നീതീകരിക്കപ്പെട്ടവനല്ല. സ്വയം ഉയർ
ത്തുന്നവൻ താഴ്ത്തപ്പെടും. വിനീതനായവൻ
ഉയർത്തപ്പെടും."

### ദൈവരാജ്യത്തിൽ പ്രവേശനം ആർക്ക്

(മത്താ. 19:13-15; മർക്കൊ. 10:13-16)

15ചിലർ തങ്ങളുടെ ശിശുക്കളെ യേശുവിൻെറ
സ്പർശനത്തിനായി കൊണ്ടുവന്നു. അതു ക
ണ്ട ശിഷ്യന്മാർ അവരെ ശകാരിച്ചു. 16എന്നാൽ
യേശു കുട്ടികളെ തൻെറ അടുക്കലേക്കു വിളിച്ചി
ട്ട് ശിഷ്യന്മാരോട് പറഞ്ഞു,"കൊച്ചുകുട്ടികൾ
എൻെറ അടുത്തോട്ടു വന്നോട്ടെ. അവരെ തടയ
രുത്, എന്തെന്നാൽ ആ കൊച്ചുകുട്ടികളെപ്പോ
ലെയുള്ളവർക്കാണ് ദൈവരാജ്യത്തിൽ പ്രവേ
ശനം ലഭിക്കുക. 17ഞാൻ നിങ്ങളോടു സത്യം
പറയട്ടെ. ഒരു കൊച്ചുകുട്ടി എന്തെങ്കിലും സ്വീ
കരിക്കുമ്പോലെ ദൈവരാജ്യത്തെ നിങ്ങൾ സ്വീ
കരിക്കണം. അല്ലെങ്കിൽ നിങ്ങൾക്കതിലൊരിക്ക
ലും പ്രവേശിക്കാനാവില്ല."

### ഒരു ധനികൻ യേശുവിനോടു ചോദ്യം ചോദിക്കുന്നു

(മത്താ. 19:16-30; മർക്കൊ. 10:17-31)

18ഒരു യെഹൂദപ്രമാണി യേശുവിനോടു ചോ
ദിച്ചു,"നല്ലവനായ ഗുരോ, നിത്യജീവിതം കി
ട്ടാൻ ഞാനെന്തു ചെയ്യണം?" 19യേശു അയാ
ളോടു ചോദിച്ചു,"എന്താണു നീയെന്നെ നല്ലവ
നെന്നു വിളിച്ചത്? ദൈവം മാത്രമാണു നല്ലവൻ.
20എന്നാൽ നിൻെറ ചോദ്യത്തിനു ഞാൻ ഉത്ത
രം നൽകാം. ദൈവകല്പനകൾ നിനക്കറിയില്ലേ?
'വ്യഭിചരിക്കരുത്, ആരെയും കൊല്ലരുത്, മോ
ഷ്ടിക്കരുത്, മറ്റുള്ളവരെപ്പറ്റി കള്ളസാക്ഷ്യം പറ
യരുത്, അപ്പനെയും അമ്മയെയും ബഹുമാനി
ക്കണം.'" *
21എന്നാൽ പ്രമാണി പറഞ്ഞു, "ഈ കല്പനക
ളെല്ലാം ചെറുപ്പംമുതൽക്കേ ഞാൻ അനുസരി
ക്കുന്നുണ്ട്."
22അതുകേട്ട യേശു അയാളോടു പറഞ്ഞു,
"എന്നാൽ നീ ചെയ്യേണ്ടതായി ഒന്നു കൂടിയുണ്ട്.
നിനക്കുള്ളതെല്ലാം വിറ്റുകിട്ടുന്ന പണം പാവ
ങ്ങൾക്കുകൊടുക്കുക. നിനക്ക് സ്വർഗ്ഗത്തിൽ പ്ര
തിഫലം കിട്ടും. എന്നിട്ട് വന്ന് എന്നെ പിന്തുട
രുക." 23പക്ഷേ ഇതുകേട്ട് അയാൾ ദു:ഖിതനാ
യി. കാരണം അയാൾ വളരെവലിയ പണക്കാര
നായിരുന്നു. 24അയാളുടെ സങ്കടംകണ്ട യേശു
പറഞ്ഞു, "ധനവാന് സ്വർഗ്ഗരാജ്യത്തിൽ പ്രവേ
ശിക്കുക വിഷമമാണ്. 25ധനികൻെറ ദൈവരാ
ജ്യപ്രവേശനത്തെക്കാൾ എളുപ്പമാണ് ഒട്ടകം
സൂചിക്കുഴയിലൂടെ കടക്കാൻ."

### രക്ഷിക്കപ്പെടുന്നതാര്?

26അതുകേട്ടവർ ചോദിച്ചു, "പിന്നെ രക്ഷിക്ക
പ്പെടുവാൻ ആർക്കുകഴിയും?" 27യേശു പറ
ഞ്ഞു, "മനുഷ്യർക്ക് ചെയ്യാനാകാത്തത് ദൈവ
ത്തിനു ചെയ്യാനാകും."
28പത്രൊസ് പറഞ്ഞു, "നോക്കൂ, ഞങ്ങൾ എ
ല്ലാമുപേക്ഷിച്ച് അങ്ങയെ പിന്തുടരുന്നു."
29യേശു പറഞ്ഞു, "ഞാൻ നിങ്ങളോടു സത്യം
പറയുന്നു. 30ദൈവരാജ്യത്തിനുവേണ്ടി തൻെറ
വീടും, ഭാര്യ, സഹോദരങ്ങൾ, അപ്പനമ്മമാർ,
മക്കൾ എന്നിവയും ഉപേക്ഷിച്ചവർക്ക് അതിലും
കൂടുതൽ കിട്ടും. തൻെറ ജീവിതത്തിലയാൾക്കു
പലമടങ്ങ് കിട്ടും. അയാൾ മരിച്ചുകഴിഞ്ഞ് ദൈ
വത്തോടൊത്ത് നിത്യകാലം വസിക്കും."

### യേശു ഉയിർത്തെഴുന്നേൽക്കും

(മത്താ. 20:17-19; മർക്കൊ. 10:32-34)

31അനന്തരം യേശു പന്ത്രണ്ടു അപ്പൊസ്തല
ന്മാരെയും ഒരു വശത്തേക്കു വിളിച്ചു സംസാരി
ച്ചു. അവൻ പറഞ്ഞു, "ശ്രദ്ധിക്കൂ, നമ്മൾ യെരൂ
ശലേമിലേക്കു പോകുകയാണ്. മനുഷ്യപുത്ര
നെപ്പറ്റി എഴുതാൻ ദൈവം പ്രവാചകരോടു
കല്പിച്ചതെല്ലാം സംഭവിക്കും. 32അവൻെറ ആൾ
ക്കാർ അവനെതിരായി തിരിയുകയും അവനെ
ജാതികൾക്കു കൊടുക്കുകയും ചെയ്യും. അവർ
അവനെ പരിഹസിക്കുകയും മുഖത്തുതുപ്പുക
യും ചെയ്യും. അവർ അവനെ അപമാനിക്കും.
33അവർ അവനെ ചാട്ടകൊണ്ടടിക്കുകയും കൊ
ല്ലുകയും ചെയ്യും. എന്നാൽ മരണത്തിൻെറ
മൂന്നാൽ നാൾ അവൻ ഉയിർത്തെഴുന്നേൽക്കും."
34അപ്പൊസ്തലന്മാർക്കിതു മനസ്സിലായില്ല.
അർത്ഥം അവർക്കു മറവായിരുന്നു. അവൻെറ
വാക്കുകളുടെ അർത്ഥം കണ്ടുപിടിക്കാൻ അവർ
ക്കായില്ല.

### യേശു അന്ധനെ സുഖപ്പെടുത്തുന്നു

(മത്താ. 20:29-34; മർക്കൊ. 10:46-52)

35യേശു യെരീഹോപട്ടണത്തിനടുത്തെത്തി.
അവിടെയൊരു അന്ധൻ വഴിയോരത്ത് യാചി
ച്ചു കൊണ്ടിരിക്കുന്നുണ്ടായിരുന്നു. 36ആളുകൾ
നടന്നു നീങ്ങുന്നതിൻെറ ശബ്ദം കേട്ട് അയാൾ
അന്വേഷിച്ചു, "എന്തുണ്ടായി?"
37ആളുകൾ പറഞ്ഞു, "നസറെത്തിൽനിന്ന്
യേശു എന്നൊരുവൻ ഇങ്ങോട്ടു വരുന്നു."
38അന്ധൻ വളരെ ഉച്ചത്തിൽ പറഞ്ഞു,
"യേശുവേ, ദാവീദിൻെറ പുത്രാ, എന്നോടു
കരുണ കാട്ടേണമേ."
39ജനക്കൂട്ടത്തെ നയിച്ചിരുന്നവർ അവനെ ശാ
സിച്ചു. അവർ അവനോട് മിണ്ടാതിരിക്കുവാൻ
പറഞ്ഞു. പക്ഷേ അവൻ കൂടുതൽ ഉച്ചത്തിൽ
വിളച്ചുകൂവി. "ദാവീദിൻെറ പുത്രാ, എന്നോടു
കരുണ കാട്ടൂ!"
40യേശു അവിടെനിന്നു പറഞ്ഞു, ആ അന്ധ
നെ ഇങ്ങോട്ടു വിളിക്കൂ." അവൻ അടുത്തു വ
ന്നപ്പോൾ യേശു ചോദിച്ചു, 41"നിനക്കു എന്താ
ണ് ഞാൻ ചെയ്തു തരേണ്ടത്?" അന്ധൻ പറ
ഞ്ഞു, "കർത്താവേ, എനിക്കു കാഴ്ചതിരിച്ചു
തരൂ." യേശു അവനോടു പറഞ്ഞു, 42"നോക്കൂ,
നിൻെറ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു."
43അയാൾക്കു കാഴ്ച തിരിച്ചുകിട്ടി. അയാൾ
ദൈവത്തെ സ്തുതിച്ചുകൊണ്ട് യേശുവിനെ
അനുഗമിച്ചു. ഇതെല്ലാംകണ്ട് ജനങ്ങൾ ദൈവ
ത്തെ വാഴ്ത്തി.

---

**'വ്യഭിചരിക്കരുത് ... ബഹുമാനിക്കണം'** ഉദ്ധരണി പുറ. 20:12-16, ആവ. 5:16-20.

## സക്കായി

19 യേശു യെരീഹോപട്ടണത്തിലൂടെ പോ
വുകയായിരുന്നു. 2യെരീഹോവിൽ
സക്കായി എന്നൊരാളുണ്ടായിരുന്നു. അയാൾ
ധനികനും പ്രമാണിയുമായ ഒരു ചുങ്കക്കാരനാ
യിരുന്നു. 3യേശു ആരെന്നുകാണാൻ അയാൾ
ആഗ്രഹിച്ചു. യേശുവിനെ കാണുവാൻ ഒട്ടേറെ
പ്പേർ എത്തിയിരുന്നു. സക്കായിക്ക് ഉയരം കുറ
വായിരുന്നതിനാൽ ജനക്കൂട്ടത്തിനുമുകളിലൂടെ
അയാൾക്ക് യേശുവിനെ കാണാനായില്ല. 4അ
വൻ മുൻപോട്ടോടി യേശു സഞ്ചരിക്കുമെന്നറി
ഞ്ഞ സ്ഥലത്തുചെന്ന് ഒരു കാട്ടത്തിമരത്തിൽ
കയറി ഇരുന്നു. 5യേശു അവിടെ എത്തിയ
പ്പോൾ സക്കായി മരത്തിലിരിക്കുന്നതു കണ്ടു.
അവൻ സക്കായിയോടു പറഞ്ഞു, “സക്കായി
യേ വേഗം താഴെയിറങ്ങി വരൂ, എനിക്ക് ഇന്ന്
നിന്റെ വീട്ടിൽ വസിക്കണം.”
6സക്കായി വേഗം താഴെയിറങ്ങിവന്നു. യേശു
തന്റെ വീട്ടിൽ തങ്ങുന്നതിൽ അവൻ സന്തോ
ഷിച്ചു.7എല്ലാവരും ഇതു കണ്ടു. അവർ പരാതി
പ്പെടാൻ തുടങ്ങി, “കർത്താവിനു തങ്ങാൻ ഈ
പാപിയുടെ വീടേ കിട്ടിയുള്ളോ?”
8സക്കായി കർത്താവിനോടു പറഞ്ഞു,
“ഞാൻ നന്മ ചെയ്യാനാഗ്രഹിക്കുന്നു. എന്റെ
സ്വത്തുക്കളുടെ പകുതി ഞാൻ പാവങ്ങൾക്കു
കൊടുക്കാം. ഞാൻ ആരെയെങ്കിലും വഞ്ചിച്ചി
ട്ടുണ്ടെങ്കിൽ അവർക്കു നാലുമടങ്ങു നൽകാം.”
9യേശുപറഞ്ഞു, “ഇയാൾ നല്ലവനാണ്. ഇ
യാൾ അബ്രാഹാമിന്റെ യഥാർത്ഥ പുത്ര
നാണ്. അതിനാലിന്ന് സക്കായി അവന്റെ
പാപങ്ങളിൽനിന്നു മോചിതനായിരിക്കുന്നു.
10നഷ്ടപ്പെട്ടവയെ കണ്ടെത്താനും രക്ഷിക്കാനു
മാണ് മനുഷ്യപുത്രൻ വന്നിട്ടുള്ളത്.”

## ദൈവം തന്നത് ഉപയോഗിക്കുക

(മത്താ. 25:14-30)

11യേശു യെരൂശലേമിനടുത്തെത്തി. ദൈവ
രാജ്യം ഉടനെ വരുമെന്ന് ചിലർ കരുതി. 12ആളു
കളുടെ മനോഗതിയറിഞ്ഞ യേശു ഈ കഥ
പറഞ്ഞു, “ഉന്നതകുലജാതനായ ഒരാൾ രാജാ
വാകാൻവേണ്ടി ദൂരെ ഒരു രാജ്യത്ത് പോകാൻ
തുടങ്ങുകയായിരുന്നു. അനന്തരം അയാൾ മട
ങ്ങിവന്ന് സ്വന്തം ആൾക്കാരെ ഭരിക്കാമെന്ന്
പരിപാടിയിട്ടു. 13അതിനാലയാൾ തന്റെ
ദാസന്മാരിൽ പത്തുപേരെ വിളിച്ചു. അയാൾ
ഓരോരുത്തർക്കും ഓരോപണക്കിഴി നൽകി പറ
ഞ്ഞു, ‘ഞാൻ തിരിച്ചുവരും വരെ ഈ പണം
കൊണ്ട് വ്യാപാരം ചെയ്യൂ. ’14പക്ഷേ അന്നാട്ടു
കാർ അയാളെ വെറുത്തിരുന്നു. അതിനാലവർ
അയാളെ പിന്തുടരാൻ ഒരുസംഘം ആളുകളെ
മറ്റേ രാജ്യത്തേക്കയച്ചു. അവർ മറ്റേരാജ്യത്തെ
ത്തിപ്പറഞ്ഞു, ‘അയാളെ ഞങ്ങൾക്കു രാജാവാ
യി വേണ്ട.’
15“എന്നാൽ അയാൾ രാജാവായി. വീട്ടിൽ
മടങ്ങിയെത്തി അയാൾ പറഞ്ഞു, ‘ഞാൻപണം
കൊടുത്ത ദാസന്മാരെവിളിക്കൂ. അതുവച്ച് എത്ര
പണം അവർ അധികം ഉണ്ടാക്കിയെന്നെനിക്കറി
യണം.’ 16ഒന്നാമത്തെ ദാസൻ വന്നുപറഞ്ഞു,
‘അങ്ങുതന്ന ഒരു കിഴിപണംകൊണ്ട് പത്തു കിഴി
പണം ഞാൻ സമ്പാദിച്ചു.’ 17രാജാവ് അയാളോ
ടുപറഞ്ഞു,‘കൊള്ളാം! നീയൊരു നല്ല ദാസനാ
ണ്. നിന്നെചെറിയ കാര്യങ്ങളിൽപോലും വി
ശ്വസിക്കാമെന്ന് ഞാൻ മനസ്സിലാക്കുന്നു. അതി
നാൽ ഞാൻ നിന്നെ പത്തു നഗരങ്ങളുടെ ഭര
ണാധികാരിയാക്കുന്നു!’ 18രണ്ടാം ദാസൻ പറ
ഞ്ഞു, ‘അങ്ങുതന്ന ഒരു കിഴിപണം കൊണ്ട്
ഞാൻ അഞ്ചു കിഴിപണം ഉണ്ടാക്കി!’ 19രാജാവ്
അയാളോടു പറഞ്ഞു, ‘നിനക്ക് അഞ്ചു നഗര
ങ്ങൾ ഭരിക്കാം.” 20പിന്നെ മറ്റൊരുദാസൻ വന്നു.
അയാൾ പറഞ്ഞു, ‘യജമാനനേ, ഇതാ അങ്ങയു
ടെ പണം. ഞാനതു തുണിയിൽ പൊതിഞ്ഞ്
ഒളിച്ചുവെച്ചു, 21എനിക്ക് അങ്ങയെ ഭയമായിരു
ന്നു, എന്തെന്നാൽ അങ്ങ് ശക്തനാണ്. അങ്ങ്
കർക്കശക്കാരനാണെന്നും എനിക്കറിയാം.
സ്വയം സമ്പാദിക്കാത്ത പണവും സ്വയം കൃഷി
ചെയ്യാത്ത ധാന്യവും അങ്ങ് പിടിച്ചെടുക്കുമെ
ന്ന് എനിക്കറിയാം.’ 22രാജാവ് അയാളോടു പറ
ഞ്ഞു, ‘വൃത്തികെട്ടവൻ, നിന്റെ വാക്കുകളുപ
യോഗിച്ച് ഞാൻ നിന്നെ അപലപിക്കുന്നു. ഞാ
നൊരു കഠിനഹൃദയനാണെന്നു നീപറഞ്ഞു.
ഞാൻ സ്വയം സമ്പാദിക്കാത്തപണവും കൃഷി
ചെയ്യാഷത്തധാന്യവും പോലും ഞാൻ പിടി
ച്ചെടുക്കുമെന്ന് നീ പറഞ്ഞു. 23അതു ശരിയാ
ണെങ്കിൽ നീയെന്റെ പണം പണമിടപാടുകാ
രുടെ പക്കൽ നിക്ഷേപിക്കണമായിരുന്നു. എ
ങ്കിൽ ഞാൻ മടങ്ങിവരുമ്പോഴേക്കും അതിനു
പലിശയെങ്കിലും കിട്ടിയേനെ.’ 24അനന്തരം
ഇതെല്ലാം കണ്ടു നിന്നവരോടു രാജാവു പറ
ഞ്ഞു, ‘ഇയാളുടെ കൈയിൽനിന്നും പണമെ
ടുത്ത് പത്തുമടങ്ങു പണം സമ്പാദിച്ചവനു കൊ
ടുക്കുക.’ 25അവർ രാജാവിനോടു പറഞ്ഞു,
‘പക്ഷേ അയാൾക്ക് ഇപ്പോൾത്തന്നെ പത്തുമട
ങ്ങു പണമുണ്ടല്ലോ!’ 26രാജാവു പറഞ്ഞു, ‘അവ
നവനുള്ളത് ഉപയോഗിക്കുന്നവന് വീണ്ടും
കിട്ടും. തനിക്കുള്ളതും ഉപയോഗിക്കാത്തവനിൽ
നിന്നും എല്ലാം എടുക്കപ്പെടും. 27ഇപ്പോൾ
എന്റെ ശത്രുക്കളെവിടെ? ഞാൻ അവരുടെ
രാജാവാകാൻ ഇഷ്ടപ്പെടാത്തവർ എവിടെ?
എന്റെ ശത്രുക്കളെ ഇവിടെകൊണ്ടുവന്നു കൊ
ല്ലുക. അവർ ചാകുന്നതെനിക്കു കാണണം!’”

## യേശു യെരൂശലേമിൽ

(മത്താ. 21:1-11; മർക്കൊ. 11:1-11
യോഹ. 12:12-19)

28ഇതു പറഞ്ഞതിനുശേഷം യേശു യെരൂശ
ലേമിലേക്കുള്ള തന്റെ യാത്ര തുടർന്നു. 29യേശു
ഒലീവുമലകൾക്കു സമീപമുള്ള ബേത്ത്ഫാഗ,
ബേഥാന്യ എന്നീ ഗ്രാമങ്ങൾക്കടുത്തെത്തി. അ
വൻ തന്റെ രണ്ടു ശിഷ്യന്മാരെ പറഞ്ഞയച്ചു.
30അവൻ പറഞ്ഞു, “ആ കാണുന്ന ഗ്രാമത്തിലേ
ക്കുപോകൂ. അവിടേക്കു പ്രവേശിക്കുമ്പോൾത്ത
ന്നെ, കെട്ടിയിരിക്കുന്ന ഒരു കഴുതക്കുട്ടിയെ കാ
ണാം. ആരും ഇതുവരെ അതിന്റെ പുറത്തു
സവാരി ചെയ്തിട്ടില്ല. അതിനെ അഴിച്ചുകൊ
ണ്ടുവരിക. 31എന്താണ് കഴുതയെ അഴിച്ചുകൊ
ണ്ടുപോകുന്നതെന്ന് ആരെങ്കിലും ചോദിച്ചാൽ
നിങ്ങൾ പറയണം, ‘ഗുരുവിന് ഈ കഴുതയെ
വേണം.’ എന്ന്!”
32രണ്ടു ശിഷ്യന്മാരും ഗ്രാമത്തിലേക്കു പോയി.
യേശു അവരോടു പറഞ്ഞവിധം അവർ കഴുത
യെകണ്ടെത്തി. 33അവർ കഴുതയെ അഴിച്ചു.
എന്നാൽ കഴുതയുടെ ഉടമസ്ഥൻവന്നു. അവൻ
ശിഷ്യന്മാരോടു ചോദിച്ചു,“എന്തിനാണ് ഞങ്ങ
ളുടെ കഴുതയെ നിങ്ങളഴിക്കുന്നത്?”
34ശിഷ്യന്മാർ പറഞ്ഞു,“ഗുരുവിന് ഇതിനെ
വേണം.” 35ശിഷ്യന്മാർ കഴുതയെ യേശുവിന്റെ
സമീപത്തേക്കു കൊണ്ടുവന്നു. അവർതങ്ങളുടെ
കുപ്പായം കഴുതപ്പുറത്തു വിരിച്ചു. യേശുവിനെ

അതിന്റെ പുറത്തവർ കയറ്റി. 36യേശു യെരൂശ
ലേമിലേക്കുള്ള വഴിയേ കഴുതപ്പുറത്തു സഞ്ചരി
ച്ചു. ശിഷ്യന്മാർ തങ്ങളുടെ വസ്ത്രങ്ങൾ യേശു
സഞ്ചരിക്കേണ്ട പാതയിൽ വിരിച്ചു. 37യേശു
യെരൂശലേമിനോടടുത്തു. അവൻ ഒലീവു മല
യുടെ അടിവാരത്തിലെത്തി. ശിഷ്യന്മാരുടെ
സംഘം മുഴുവനും സന്തോഷിച്ചു. അവർ വള
രെ ഉച്ചത്തിൽ ദൈവത്തെ വാഴ്ത്തി. തങ്ങൾ
കണ്ട എല്ലാശക്തമായ കാര്യങ്ങൾക്കും അവർ
ദൈവത്തിനു നന്ദിപറഞ്ഞു. അവർ പറഞ്ഞു,
38“‘കർത്താവിന്റെ നാമത്തിൽ വരുന്ന രാജാ
വിനെ ദൈവം അനുഗ്രഹിക്കട്ടെ.’

*സങ്കീർത്തനം 118:26*

സ്വർഗ്ഗരാജ്യത്തു സമാധാനം, ദൈവത്തിനു
മഹത്വം!”
39ജനക്കൂട്ടത്തിലുണ്ടായിരുന്ന ചില പരീശ
ന്മാർ യേശുവിനോടു പറഞ്ഞു,“ഗുരോ, നിന്റെ
ശിഷ്യന്മാരെ ശാസിക്കൂ.”
40യേശു പ്രതിവചിച്ചു, “ഞാൻ നിങ്ങളോടു
പറയുന്നു, ഇക്കാര്യങ്ങൾ പ്രസംഗിക്കപ്പെടണം.
എന്റെ ശിഷ്യന്മാരതു പ്രസംഗിച്ചില്ലെങ്കിൽ
ഈ പാറകൾ അതു പ്രസംഗിക്കും.”

### യേശു യെരൂശലേമിനായി കേഴുന്നു

41യേശു യെരൂശലേമിനടുത്തെത്തി. നഗരം
കണ്ടപ്പോൾ അവൻ അതിനായികേണു. 42യേശു
യെരൂശലേമിനോടു പറഞ്ഞു, “നിനക്ക് സമാ
ധാനം തരുന്നതെന്തെന്ന് ഇന്ന് നീഅറിഞ്ഞിരു
ന്നുവെങ്കിൽ കൊള്ളാമായിരുന്നു. പക്ഷേ നീയ
തറിയുന്നില്ല. എന്തെന്നാൽ അത് നിനക്ക് മറ
ഞ്ഞിരിക്കുന്നു.43നിന്റെശത്രുക്കൾ നിനക്ക് ചു
റ്റുംവളഞ്ഞ് എല്ലാ വശത്തുനിന്നുംനിന്നെ ഞെ
രുക്കും. അവർ എല്ലാ വശത്തുനിന്നും നിങ്ങളെ
പിടിക്കും.44അവർ നിന്നെയും നിന്റെ ജനങ്ങ
ളെയും നശിപ്പിക്കും. നിന്റെ കെട്ടിടങ്ങളുടെ
ഒരു കല്ലും മറ്റൊന്നിനു മുകളിലിരിക്കയില്ല. ദൈ
വം രക്ഷയ്ക്കു വന്നതെപ്പോഴെന്നു നീ അറി
ഞ്ഞിട്ടില്ലാത്തതിനാൽ ഇതെല്ലാം സംഭവിക്കും.”

### യേശു ദൈവാലയത്തിലേക്കു പോകുന്നു

(മത്താ. 21:12-17; മർക്കൊ. 11:15-19;
യോഹ. 2:13-22)

45യേശുദൈവാലയത്തിനുള്ളിലേക്കുപോയി.
അവിടെ വില്പന നടത്തിയിരുന്നവരെ അവൻ
ഓടിച്ചു.46യേശു അവരോടു പറഞ്ഞു, “‘എന്റെ
വീട് ഒരു പ്രാത്ഥനാലയമായിരിക്കും.’* എന്നു
തിരുവെഴുത്തിൽ എഴുതിയിട്ടുണ്ട്.” എന്നാൽ നി
ങ്ങളത് കള്ളന്മാരുടെ ഒളിസങ്കേതമാക്കിയിരിക്കു
ന്നു.”*
47യേശു ദൈവാലയത്തിലുള്ളവരെ എന്നും
പഠിപ്പിച്ചു. മഹാപുരോഹിതന്മാരും ശാസ്ത്രി
മാരും ചില ജനനേതാക്കളും യേശുവിനെ കൊ
ല്ലാനാഗ്രഹിച്ചു. 48പക്ഷേ എല്ലാവരും യേശുവി
നെ ശ്രവിച്ചുകൊണ്ടിരിക്കുകയായിരുന്നു. യേശു
പറഞ്ഞകാര്യങ്ങളിൽ അവർ വളരെ തല്പരരായി
രുന്നു. അതിനാൽ മഹാപുരോഹിതന്മാർക്കും
ശാസ്ത്രിമാർക്കും ജനനേതാക്കൾക്കും യേശുവി
നെ എങ്ങനെ വധിക്കാമെന്നറിവില്ലായിരുന്നു.

### യെഹൂദനേതാക്കൾ യേശുവിനോടു ചോദ്യം ചോദിക്കുന്നു

(മത്താ. 21:23-27; മർക്കൊ. 11:27-33)

20 ഒരു ദിവസം യേശു ദൈവാലയത്തിൽ
ആളുകളെ ഉപദേശിക്കുകയായിരുന്നു. അ
വൻ ദൈവരാജ്യത്തെപ്പറ്റിയുള്ള സുവിശേഷം
അവരോടു പറഞ്ഞു. മഹാപുരോഹിതന്മാരും
ശാസ്ത്രിമാരും ജനത്തിന്റെ മൂപ്പന്മാരും അവ
നോടു സംസാരിക്കാനെത്തി. 2അവർ ചോദി
ച്ചു, “പറയൂ, ഇതെല്ലാം ചെയ്യാൻ നിനക്കെന്താ
ണധികാരം? നിനക്കാരാണധികാരം തന്നത്?”
3യേശു പറഞ്ഞു, “ഞാനും നിങ്ങളോടൊരു ചോ
ദ്യം ചോദിക്കാം. പറയൂ: 4യോഹന്നാൻ ആളുക
ളെ സ്നാനപ്പെടുത്തിയപ്പോൾ അത് ദൈവ
ത്തിൽ നിന്നോ മനുഷ്യനിൽനിന്നോ വന്നത്?”
5പുരോഹിതരും ശാസ്ത്രിമാരും യെഹൂദനേ
താക്കളും ഇതിനെപ്പറ്റി സംസാരിച്ചു.അവർ പര
സ്പരം പറഞ്ഞു, “യോഹന്നാന്റെ സ്നാനം
ദൈവത്തിൽ നിന്നുവന്നു എന്നു നമ്മൾ പറ
ഞ്ഞാൽ അവൻ ചോദിക്കും, ‘പിന്നെ നിങ്ങളെ
ന്തുകൊണ്ട് യോഹന്നാനിൽ വിശ്വസിച്ചില്ല?’
6പക്ഷേ ‘യോഹന്നാന്റെ സ്നാനം മനുഷ്യ
നിൽ നിന്നുവന്നു’ എന്നു പറഞ്ഞാൽ ജനങ്ങൾ
നമ്മെ കല്ലെറിഞ്ഞു കൊല്ലും. എന്തെന്നാൽ
യോഹന്നാൻ പ്രവാചകനാണെന്നവർ വിശ്വ
സിക്കുന്നു.” 7അതിനാലവർ പറഞ്ഞു, “ഉത്തരം
ഞങ്ങൾക്കറിയില്ല.” 8യേശു അവരോടു പറ
ഞ്ഞു, “എങ്കിൽ ഇതെല്ലാം ചെയ്യാൻ എനിക്കെ
ന്തധികാരമെന്ന് ഞാനും പറയില്ല!”

### ദൈവം തന്റെ പുത്രനെ അയയ്ക്കുന്നു

(മത്താ. 21:33-46; മർക്കൊ. 12:1-12)

9അപ്പോൾയേശു അവരോട് ഈ കഥ പറ
ഞ്ഞു: “ഒരാൾ തന്റെ തോട്ടത്തിൽ മുന്തിരിച്ചെ
ടികൾ നട്ടു. അയാൾ തോട്ടം ചില കർഷകർക്കു
പാട്ടത്തിനു കൊടുത്തു. എന്നിട്ടയാൾ നീണ്ടകാ
ലത്തേക്ക് ഒരു ദൂരയാത്രപോയി. 10മുന്തിരിയുടെ
വിളവെടുപ്പുകാലമായി. തോട്ടമുടമ തന്റെ പ
ങ്കിനായി ഒരു ദാസനെ കൃഷിക്കാരുടെ അടുത്തേ
ക്കയച്ചു. എന്നാൽ കൃഷിക്കാർ ദാസനെ മർദ്ദിച്ച്
ഒന്നുംകൊടുക്കാതെ പറഞ്ഞയച്ചു. 11ഉടമ അടു
ത്തദാസനെ അയച്ചു. അയാളെയും കൃഷിക്കാർ
മർദ്ദിക്കുകയും ഒട്ടും മാനിക്കാതെ തിരിച്ചയയ്ക്കു
കയും ചെയ്തു. 12ഉടമ മൂന്നാമതൊരു ദാസനെ
ക്കൂടി അയച്ചു. അവർ അവനെ ക്രൂരമായി
മർദ്ദിച്ചു മുറിവേല്പിച്ചു പുറന്തള്ളി.13തോട്ടമുടമ
പറഞ്ഞു, ‘ഞാനിനി എന്തു ചെയ്യും? ഞാനെ
ന്റെ മകനെ ഇനി അയയ്ക്കും. അവനെ ഞാൻ
വളരെ സ്നേഹിക്കുന്നു. ഒരു പക്ഷേ കൃഷിക്കാർ
അവനോടു ആദരവുകാട്ടും.’ 14ഉടമയുടെ മക
നെ കണ്ടപ്പോൾ കൃഷിക്കാർ പരസ്പരം പറ
ഞ്ഞു, ‘ഇത് ഉടമയുടെ മകനാണ്, ഈ തോട്ടം
അവന്റേതായിരിക്കും. നമ്മൾ അവനെ കൊ
ന്നാൽ ഈ തോട്ടം നമ്മുടേതാകും. 15അതിനാല
വർ മകനെ തോട്ടത്തിനു പുറത്താക്കി. പിന്നീട്
അവർ അവനെ കൊന്നു.
“തോട്ടമുടമ അവരോടെന്തു ചെയ്യും? 16അ
യാൾ വന്ന് ആ കർഷകരെ കൊല്ലും. എന്നിട്ട്
തോട്ടം മറ്റു കൃഷിക്കാർക്കു നൽകും.”
ആളുകൾ ഈ കഥ കേട്ടു. അവർ പറഞ്ഞു,
“ഇല്ല, അതൊരിക്കലും സംഭവിക്കില്ല.” 17പക്ഷേ
യേശു അവരുടെ കണ്ണുകളിലേക്കു നോക്കി പറ
ഞ്ഞു:

---

**“എന്റെ ... പ്രാർത്ഥനാലയമായിരിക്കും.”** ഉദ്ധരണി യെശയ്യാ. 56:7.

**“നിങ്ങളത് ... ഒളിസങ്കേതമാക്കിയിരിക്കുന്നു”** ഉദ്ധരണി യിരമ്യ7:11.

‘പിന്നെ, ഈ എഴുതിയിരിക്കുന്നതിൻെറ അർ
ത്ഥമെന്താണ്. പണിക്കാർ വലിച്ചെറിയുന്നകല്ല്
മൂലക്കല്ലാകും?’ *സങ്കീർത്തനം 118:22*

18ആ കല്ലിനു മകളിൽ വീഴുന്നവർ തകരും.
കല്ല് നിങ്ങളുടെമേൽ വീണാൽ നിങ്ങൾ പൊ
ടിയും.” 19യേശു പറഞ്ഞ ഈ കഥ യെഹൂദപ്രമാ
ണിമാർ കേട്ടു. ഈ കഥ അവരെപ്പറ്റിയാണെന്ന
വർ അറിഞ്ഞു. അതിനാൽ ആ സമയം യേശു
വിനെ തടവിലാക്കണമെന്നവർ ആഗ്രഹിച്ചു.
പക്ഷേ ജനങ്ങളെ അവർ ഭയന്നു.

### യെഹൂദപ്രമാണിമാർ യേശുവിനെ കുരുക്കാൻ നോക്കുന്നു

(മത്താ. 22:15-22; മർക്കൊ. 12:13-17)

20യേശുവിനെ കുരുക്കാൻ പറ്റിയസമയം നോ
ക്കി ശാസ്ത്രിമാരും പുരോഹിതരുമിരുന്നു.
അവർ ചിലരെ യേശുവിൻെറ സമീപത്തേക്കയ
ച്ചു. നല്ലവരെന്ന് യേശുവിൻെറ മുമ്പിൽ നടിക്ക
ണമെന്ന് അവരെ ചട്ടം കെട്ടിയിരുന്നു. യേശു
പറയുന്നതിൽ തെറ്റു കണ്ടെത്താൻ അവർ ശ്രമി
ച്ചു. (അങ്ങനെ തെറ്റെന്തെങ്കിലും കണ്ടുപിടി
ച്ചാൽ അവർക്ക് അവനെ, അവൻെറമേൽ ശക്തി
യും അധികാരവുമുള്ള ഭരണാധിപനെ ഏല്പി
ക്കാം) 21അവർ യേശുവിനോടു ചോദിച്ചു,
“ഗുരോ, അങ്ങു പറയുന്നതും പഠിപ്പിക്കുന്നതും
സത്യമാണെന്നു ഞങ്ങൾക്കറിയാം. വിവേചി
ക്കാതെ ഇതു തന്നെ നീ എല്ലാവരെയും പഠിപ്പി
ക്കുന്നു. ദൈവമാർഗ്ഗത്തെപ്പറ്റിയുള്ള സത്യം നീ
എപ്പോഴും പഠിപ്പിക്കുന്നു. 22ഞങ്ങളോടു പറയൂ,
ഞങ്ങൾ കൈസർക്കു നികുതി കൊടുക്കുന്നത്
ശരിയോ? തെറ്റോ ശരിയോ എന്നു പറയുക?”
23ഇവർ തന്നെ കുരുക്കാൻ ശ്രമിക്കുകയാണെ
ന്ന് യേശുവിനറിയാമായിരുന്നു. അവൻ അവ
രോടു പറഞ്ഞു, 24“ഒരു നാണയം എന്നെ
കാണിക്കൂ. ആരുടെ പടമാണതിലുള്ളത്? ആരു
ടെ പേരാണ് അതിൻെറപുറത്ത് മുദ്രണം ചെ
യ്തിട്ടുള്ളത്?”
അവർപറഞ്ഞു, “കൈസരുടേത്.”
25യേശു അവരോടു പറഞ്ഞു, “അപ്പോൾ
കൈസർക്കുള്ളത് കൈസർക്കു കൊടുത്തേക്കു
ക. ദൈവത്തിനുള്ളത് ദൈവത്തിനും.”
26അവൻെറ വിവേകപൂർണ്ണമായ ഉത്തരം അ
വരെ അത്ഭുതപ്പെടുത്തി. അവർക്കൊന്നും പറ
യാനായില്ല. ആൾക്കാരുടെ മുമ്പിൽ അവനെ
കുരുക്കാൻ അവർക്കാകുമായിരുന്നില്ല. തനിക്കെ
തിരായവർക്കു പാകത്തിന് ഉപയോഗിക്കാൻ
യേശു ഒന്നും പറഞ്ഞില്ല.

### ചില സദൂക്യർ യേശുവിനെ കുരുക്കാൻ ശ്രമിക്കുന്നു

(മത്താ. 22:23-33; മർക്കൊ. 12:18-27)

27ഏതാനും സദൂക്യർ യേശുവിനെ സമീപി
ച്ചു. (അവർ ഉയിർത്തെഴുന്നേല്പിൽ വിശ്വസി
ച്ചിരുന്നില്ല.) അവർ യേശുവിനോടു ചോദിച്ചു,
28“ഗുരോ, വിവാഹിതനായ ഒരാൾ മരിക്കുകയും
അയാൾക്കു കുട്ടികളില്ലാതെ വരികയും ചെ
യ്താൽ അയാളുടെ വിധവയെ അയാളുടെ
സഹോദരൻ വിവാഹം കഴിക്കണമെന്ന് മോശെ
എഴുതിയിരിക്കുന്നു. അവർ സഹോദരനു വേ
ണ്ടി സന്താനങ്ങളെ സൃഷ്ടിക്കണം.* 29ഒരിക്കൽ
ഒരിടത്ത് ഏഴു സഹോദരന്മാരുണ്ടായിരുന്നു. മൂ
ത്തയാൾ വിവാഹം കഴിച്ചെങ്കിലും കുട്ടികളില്ലാ
തെ മരിച്ചു. 30അപ്പോൾ രണ്ടാമൻ ആ സ്ത്രീയെ
വിവാഹം കഴിച്ചു. അയാളും കുട്ടികളുണ്ടാകാ
തെമരിച്ചു.31മൂന്നാമനും അവരെ വിവാഹം കഴി
ച്ചശേഷം മരിച്ചു. എല്ലാ ഏഴു സഹോദരന്മാർ
ക്കും അതുതന്നെ സംഭവിച്ചു. എല്ലാവരും കുട്ടി
കളില്ലാതെ മരിച്ചു. 32ആ സ്ത്രീ അവസാനമാ
ണ് മരിച്ചത്. 33പക്ഷേ ഏഴു സഹോദരന്മാരും
അവളെ വിവാഹം കഴിച്ചു. അതിനാൽ ഉയിർ
ത്തെഴുന്നേല്പു സംഭവിക്കുമ്പോൾ അവൾ ആരു
ടെ ഭാര്യയായിരിക്കും?”
34യേശു സദൂക്യരോടുപറഞ്ഞു, “ഈ ലോക
ത്തിൽ മനുഷ്യർ പരസ്പരം വിവാഹം കഴിക്കു
ന്നു. 35ചിലർ ഉയിർത്തെഴുന്നേൽക്കുന്നതിനും
വീണ്ടും ജീവിക്കുന്നതിനും അർഹരാണ്. ആ
ജീവിതത്തിൽ അവർ വിവാഹം കഴിക്കയില്ല.
36കാരണം അവർ ദൂതന്മാർക്കു തുല്യരാകയാൽ
മരിക്കയില്ല. മരണത്തിൽ നിന്നുയിർത്തെഴുന്നേ
റ്റതിനാൽ അവർ ദൈവത്തിൻെറ സന്തതിക
ളാണ്. 37മരിച്ചവർ ഉയിർത്തെഴുന്നേൽക്കുമെന്ന്
മോശെ സൂചിപ്പിച്ചിട്ടുണ്ട്. കത്തുന്ന മുൾച്ചെടി
കളെപ്പറ്റി എഴുതുന്നിടത്ത് മോശെ, ‘കർത്താ
വായ ദൈവം അബ്രാഹാമിൻെറയും യിസ്ഹാ
ക്കിൻെറയും യാക്കോബിൻെറയും ദൈവമാണെ
ന്ന്’* എഴുതിയിട്ടുണ്ട്. 38ഞാൻ അവരുടെ ദൈവ
മാണെന്ന് ദൈവം പറഞ്ഞിട്ടുണ്ടെങ്കിൽ അവർ
മരിച്ചിട്ടില്ല. അവൻ മരിച്ചവരുടെ ദൈവമല്ല,
പക്ഷേ ജീവിച്ചിരിക്കുന്നവരുടെ ദൈവമാണ്.
അവൻെറ കാഴ്ചപ്പാടിൽ അവനുള്ളവരെല്ലാം
ജീവിക്കുന്നു.”
39ശാസ്ത്രിമാരിൽ ചിലർ പറഞ്ഞു,“ഗുരോ,
അങ്ങയുടെ ഉത്തരം നന്നായിരിക്കുന്നു.” 40മറ്റൊ
രുചോദ്യം അവനോടു ചോദിക്കാൻ ആർക്കും
ധൈര്യമുണ്ടായില്ല.

### ക്രിസ്തു ദാവീദിൻെറ പുത്രൻ തന്നെയോ?

(മത്താ. 22:41-46; മർക്കൊ. 12:35-37)

41അപ്പോൾ യേശു ചോദിച്ചു, “ക്രിസ്തുദാവീ
ദിൻെറ പുത്രനാണെന്ന് ആളുകൾ എങ്ങനെ
പറയാനാവും?
42സങ്കീർത്തനപ്പുസ്തകത്തിൽ ദാവീദു
തന്നെ പറയുന്നു:
‘കർത്താവ്(ദൈവം) എൻെറ കർത്താവിനോ
ട് അരുളി: എൻെറ വലതുവശത്ത് ഇരിക്കുക.
43 നിൻെറ ശത്രുക്കളെ നിൻെറ കാൽക്കീഴിൽ
ഞാൻ കൊണ്ടുവരും വരെ.’ *സങ്കീർത്തനം 110:1*

44ക്രിസ്തുവിനെ ദാവീദ് ‘കർത്താവ്’ എന്നു
വിളിക്കുന്നു. എന്നാൽ ക്രിസ്തു ദാവീദിൻെറ
മകനാണ്. ഇതു രണ്ടും എങ്ങനെ ശരിയാകും?”

### ശാസ്ത്രിമാർക്കെതിരെ മുന്നറിയിപ്പ്

(മത്താ. 23:1-36; മർക്കൊ. 12:38-40;
ലൂക്കൊ. 11:37-54)

45എല്ലാവരും യേശുവിൻെറ വാക്കുകൾ ശ്രദ്ധി
ച്ചു. യേശു അവൻെറ ശിഷ്യന്മാരോടു പറഞ്ഞു,
46“ശാസ്ത്രിമാരെ സൂക്ഷിക്കുക. അവർ പ്രധാന
മെന്നുതോന്നിക്കുന്ന വസ്ത്രമിട്ടു നടക്കാനിഷ്ട
പ്പെടുന്നു. ചന്തയിൽ ആളുകൾ തങ്ങളെ വണ
ങ്ങുന്നത് അവർക്കിഷ്ടമാണ്. യെഹൂദപ്പള്ളിക
ളിലും വിരുന്നുകളിലും അതിപ്രധാന ഇരിപ്പി
ടങ്ങളും അവരാഗ്രഹിക്കുന്നു. 47അവർ വിധവക

---

**വിവാഹിതനായ ... സൃഷ്ടിക്കണം** ഉദ്ധരണി ആവ. 25:5,6.

**കർത്താവായ ദൈവം ... ദൈവമാണെന്ന്** ഉദ്ധരണി പുറ. 3:6.

ളുടെ ഭവനങ്ങൾ വിഴുങ്ങുന്നു. എന്നിട്ട് നീണ്ട
പ്രാർത്ഥനകൊണ്ട് തങ്ങളെത്തന്നെ നല്ലവരെ
ന്നു കാണിക്കാൻ ശ്രമിക്കുന്നു. ദൈവം അവരെ
വളരെ ശിക്ഷിക്കും."

### യഥാർത്ഥ ദാനം

(മർക്കൊ. 12:41-44)

21 ചില ധനികന്മാർ ദൈവാലയത്തിലെ
ഭണ്ഡാരത്തിൽ കാണിക്കയിടുന്നത് യേശു
കണ്ടു. 2പിന്നീട് ഒരു സാധുവിധവ ഭണ്ഡാര
ത്തിലേക്കു രണ്ടു ചെറിയചെമ്പു നാണയങ്ങ
ളിടുന്നതും അവൻ കണ്ടു. 3യേശു പറഞ്ഞു,
"ഞാൻ നിങ്ങളോടു സത്യം പറയട്ടെ. ഈ വിധ
വ രണ്ടു ചെറുനാണയങ്ങളെ നിൽകിയിട്ടുള്ളൂ.
എന്നാൽ അവൾ നൽകിയത് അവിടെയുണ്ടാ
യിരുന്ന എല്ലാ ധനികരും നൽകിയതിനേക്കാൾ
അധികമാണ്. 4ധനികർക്ക് ധാരാളമുണ്ട്, അവർ
തങ്ങൾക്ക് ആവശ്യമില്ലാത്തതാണ് നൽകിയത്.
ഈ സ്ത്രീയാകട്ടെ ദരിദ്രയാണ്. അവൾ തനിക്കു
ള്ളതെല്ലാം നൽകി. തന്റെ ഉപജീവനത്തിനു
വേണ്ട പണമാണവൾ നൽകിയത്."

### ദൈവാലയ നശീകരണം

(മത്താ. 24:1-14; മർക്കൊ. 13:1-13)

5ശിഷ്യന്മാരിൽ ചിലർ ദൈവാലയത്തെപ്പറ്റി
ചർച്ചചെയ്യുകയായിരുന്നു. അവർ പറഞ്ഞു,
"ഇതൊരു മനോഹരമായ ദൈവാലയമാണ്.
നല്ല കല്ലുകൾ കൊണ്ടുണ്ടാക്കിയത്. വഴിപാ
ടായി ദൈവത്തിനർപ്പിച്ച സാധനങ്ങൾ നോ
ക്കുക!"

6എന്നാൽ യേശു പറഞ്ഞു,"നിങ്ങളിവിടെ
കാണുന്നതെല്ലാം നശിക്കുന്നസമയം വരും. ഈ
കെട്ടിടത്തിന്റെ ഓരോ കല്ലും നിലത്തെറിയ
പ്പെടും. ഒരു കല്ലും മറ്റൊന്നിനു മുകളിലിരി
ക്കില്ല!"

7ചില ശിഷ്യന്മാർയേശുവിനോടു ചോദിച്ചു,
"ഗുരോ, ഇതെല്ലാം എന്നു സംഭവിക്കും? ഇതെ
ല്ലാം സംഭവിക്കുമെന്നതിന്റെ സൂചനയെന്താ
ണ്?"

8യേശു പറഞ്ഞു, "സൂക്ഷിച്ചിരിക്കുക! കബളി
പ്പിക്കപ്പെടാതിരിക്കുക! എന്റെ പേരിൽ പലരും
വരും. അവർ പറഞ്ഞേക്കാം, 'ഞാനാണു ക്രി
സ്തു' എന്നും 'ശരിയായ സമയമായിരിക്കുന്നു!'
എന്നും. എന്നാൽ അവരെ അനുഗമിക്കരുത്.
9യുദ്ധത്തെപ്പറ്റിയും സാമുദായിക ലഹളകളെ
പ്പറ്റിയും കേൾക്കുമ്പോൾ ഭയക്കരുത്. അതെല്ലാം
ആദ്യം സംഭവിക്കണം. പക്ഷേ അവസാനം ഉടൻ
വരികയില്ല."

10പിന്നീട് യേശു അവരോടു പറഞ്ഞു,
"രാജ്യം രാജ്യത്തോടും ജനത ജനതയോടും
പൊരുതും. 11വലിയ ഭൂകമ്പങ്ങളും രോഗങ്ങളും
പല ചീത്ത സംഭവങ്ങളും പലയിടങ്ങളിലുമു
ണ്ടാകും. ചിലയിടങ്ങളിൽ കടുത്ത ക്ഷാമമനുഭ
വപ്പെടും. ഭീകരമായ സംഭവങ്ങളുണ്ടാകും. ആളു
കൾക്കു മുന്നറിയിപ്പുനൽകാൻ സ്വർഗ്ഗത്തിൽ
നിന്നും അത്ഭുതങ്ങൾ സംഭവിക്കും.

12"ഇതെല്ലാം സംഭവിക്കും മുമ്പ് അവർ നിങ്ങ
ളെ ബന്ധിച്ച് ഉപദ്രവിക്കും. അവർനിങ്ങളെ
യെഹൂദപ്പള്ളിയിൽ വിധിച്ച് തടവറകളിലാക്കി
പീഢനങ്ങളേല്പിക്കും. രാജാക്കന്മാർക്കും ഭരണാ
ധിപന്മാർക്കും മുമ്പിൽ നിങ്ങൾക്കു നിൽക്കേണ്ടി
വരും. നിങ്ങളെന്റെ ശിഷ്യന്മാരായതിനാലാണ്
അവർ നിങ്ങളോടിതു ചെയ്യുന്നത്. 13എന്നാൽ
എന്നെപ്പറ്റി പ്രസംഗിക്കാൻ നിങ്ങൾക്കുള്ള അവ
സരമായിരിക്കും അത്. 14നിങ്ങൾ പറയേണ്ടതി
നെ ചൊല്ലി വേവലാതിപ്പെടേണ്ട. 15നിങ്ങളുടെ
ഒരു ശത്രുവിനും തടയാനും, മറുപടി പറയാനും
കഴിയാത്തവിധം കാര്യങ്ങൾ പറയാൻ ഞാൻ
നിങ്ങൾക്കു ജ്ഞാനം തരും. 16നിങ്ങളുടെ മാതാ
പിതാക്കളും സഹോദരന്മാരും ബന്ധുക്കളും സു
ഹൃത്തുക്കളും നിങ്ങൾക്കെതിരെ തിരിയും. അവർ
നിങ്ങളിൽ ചിലരെ കൊല്ലും. 17എന്റെ ശിഷ്യ
ന്മാരായതിനാൽ എല്ലാവരും നിങ്ങളെവെറുക്കും.
18എന്നാൽ ഇക്കാരണങ്ങളൊന്നും നിങ്ങൾക്കു
ക്ഷതമേല്പിക്കില്ല. 19ഇതിനെല്ലാമിടയിൽ നി
ങ്ങൾ ശക്തമായ വിശ്വാസംകൊണ്ട് സ്വരക്ഷ
നേടും.

### യെരൂശലേമിന്റെ നശീകരണം

(മത്താ. 24:15-21; മർക്കൊ. 13:14-19)

20"യെരൂശലേമിനു ചുറ്റും സൈന്യം നിരക്കു
ന്നതു നിങ്ങൾ കാണും. അപ്പോൾ യെരൂശലേം
നശിപ്പിക്കപ്പെടാൻ സമയമായെന്നു നിങ്ങൾ
അറിയും. 21ആ സമയം, യെഹൂദ്യയിലെ ജന
ങ്ങൾ മലകളിൽനിന്ന് ഇറങ്ങിഓടണം. യെരൂശ
ലേമിലുള്ളവർ വേഗം അവിടം വിട്ടുപോകണം.
നിങ്ങൾ നഗരത്തിനടുത്താണെങ്കിൽ അകത്തേ
ക്ക് ഓടരുത്! 22ദൈവം അവന്റെ ജനതയെ
ശിക്ഷിക്കുന്നസമയത്തെപ്പറ്റി പ്രവാചകർ പല
തും എഴുതിയിട്ടുണ്ട്. ഇതെല്ലാം സംഭവിക്കാൻ
പോകുന്ന സമയത്തെപ്പറ്റിയാണ് ഞാൻ നിങ്ങ
ളോടു പറയുന്നത്. 23അപ്പോൾ ഗർഭിണികൾ
ക്കും കൊച്ചു കുട്ടികളുള്ളവരുമായ സ്ത്രീകൾക്കു
ദുരിതം. എന്തെന്നോ? ഈ ഭൂമിയിലേക്കു ദുരി
തങ്ങളുടെ കാലമാണുവരുന്നത്. ദൈവം ഈ
ജനതയോടു കോപിക്കും. 24ഈ ആളുകളിൽ
നിന്നു ചിലരെ പട്ടാളക്കാർകൊല്ലും. മറ്റുള്ളവർ
തടവുകാരാക്കപ്പെട്ട് എല്ലാ നാടുകളിലേക്കും
അയയ്ക്കപ്പെടും. തങ്ങളുടെ കാലം കഴിയും
വരെ ജാതികളിൽ പരിശുദ്ധ യെരൂശലേം നഗരി
യെ കാൽക്കീഴിലാക്കി ചവുട്ടി മെതിയ്ക്കും.

### ഭയക്കരുത്

(മത്താ. 24:29-31; മർക്കൊ. 13:24-27)

25"സൂര്യചന്ദ്രനക്ഷത്രങ്ങൾക്കിടയിൽ അത്ഭു
തങ്ങൾ സംഭവിക്കും. ഭൂമിയിലെ മനുഷ്യർക്ക്
കുരുങ്ങിയ അനുഭവമുണ്ടാകും. സമുദ്രങ്ങൾ ഇള
കിമറിയും. എന്തുകൊണ്ടാണെന്ന് ജനങ്ങൾ
അമ്പരക്കും. 26അവർ ഭയക്കും. ലോകത്തിനെന്തു
സംഭവിക്കുമെന്ന് അവർ വ്യാകുലപ്പെടും. ആകാ
ശത്ത് എല്ലാറ്റിനും മാറ്റം വരും. 27അപ്പോൾ മനു
ഷ്യപുത്രൻ എല്ലാ കരുത്തോടെയും വലിയ മഹ
ത്വത്തോടെയും മേഘത്തിൽ കയറിവരുന്നത
വർ കാണും. 28ഇതൊക്കെ സംഭവിക്കാൻ തുടങ്ങു
മ്പോൾ ഭയക്കരുത്. മുകളിലേക്കു നോക്കി ആഹ്ലാ
ദിക്കുക. വ്യാകുലപ്പെടരുത്. സന്തോഷിക്കുക,
എന്തെന്നാൽ ദൈവം നിങ്ങളെ സ്വതന്ത്രരാ
ക്കുന്ന സമയം അടുത്തിരിക്കുന്നു!"

### എന്റെ വാക്കുകൾ നിത്യമാണ്

(മത്താ. 24:32-35; മർക്കൊ. 13:28-31)

29അനന്തരം യേശു ഈ കഥ പറഞ്ഞു, "മരങ്ങ
ളെ നോക്കുക. അത്തിമരം തന്നെ ഉദാഹരണം.
30അതു തളിർക്കുമ്പോൾ വേനൽക്കാലം വരവാ
യി എന്നു നിങ്ങളറിയും. 31അതുപോലെ ഞാൻ
നിങ്ങളോടു പറഞ്ഞ കാര്യങ്ങൾ സംഭവിക്കുന്ന
തുകാണുമ്പോൾ ദൈവരാജ്യം വരവായി എ
ന്നും നിങ്ങൾ മനസ്സിലാക്കുന്നു.

32“ഞാൻ നിങ്ങളോടുസത്യം പറയട്ടെ. ഈ
തലമുറയുടെ കാലയളവിൽ തന്നെ ഇതെല്ലാം
സംഭവിക്കും. 33ലോകം മുഴുവൻ, ഭൂമിയും ആകാ
ശവും നശിപ്പിക്കപ്പെടും, പക്ഷേ എൻെറ വാക്കു
കൾ ഒരിക്കലും നശിക്കില്ല.

## എപ്പോഴും തയ്യാറായിരിക്കുക

34“സൂക്ഷിച്ചിരിക്കുക, നിങ്ങളുടെ കാലം സാ
ഹസികമായ ജീവിതത്തിനും മദ്യാസക്തിക്കും
പുറമെ ലൗകികമായ സുഖങ്ങൾക്കായി തുല
ച്ചുകളയരുത്. അങ്ങനെയായാൽ ശരിയായതു
ചിന്തിക്കുവാൻ നിങ്ങൾക്കാവില്ല.അപ്പോൾ അ
ന്ത്യംവരുമ്പോൾ നിങ്ങൾ സന്നദ്ധരാകാതെ പി
ടിക്കപ്പെടും. 35ഭൂമിയിലെ എല്ലാ മനുഷ്യർക്കും
പെട്ടെന്നുള്ള കണിപോലെ അതു വരും. 36വരാ
നിരിക്കുന്ന എല്ലാ അനിഷ്ടസംഭവങ്ങളും സുര
ക്ഷിതമായി തരണം ചെയ്യാൻ വേണ്ടുന്ന കരു
ത്തിനായി എപ്പോഴും പ്രാർത്ഥിക്കുകയും, ജാഗ്ര
ത പുലർത്തുകയും ചെയ്യുക. മനുഷ്യപുത്രനു
മുമ്പിൽ നിൽക്കാൻ വേണ്ട ശക്തിക്കായി പ്രാർ
ത്ഥിക്കുക.”
37പകൽ മുഴുവൻ യേശു ദൈവാലയത്തിലു
ള്ളവരെ പഠിപ്പിക്കുകയായിരുന്നു. രാത്രിയിൽ
അവൻ നഗരത്തിനു പുറത്തേക്കുപോയി ഒലീ
വുമലയിൽ തങ്ങി. 38ഓരോ പ്രഭാതത്തിലും
യേശുവിനെ ശ്രവിക്കാൻ എല്ലാവരും നേരത്തെ
എഴുന്നേറ്റ് ദൈവാലയത്തിലെത്തി.

## യെഹൂദനേതാക്കൾക്ക് യേശു വിനെ കൊല്ലണം

(മത്താ. 26:1-5, 14-16; മർക്കൊ. 14:1-2, 10-11;
യോഹ. 11:45-53)

22 യെഹൂദരുടെ പെസഹ എന്നു പേരുള്ള
പുളിപ്പില്ലാത്ത അപ്പത്തിൻെറ പെരു
ന്നാൾ ഏതാണ്ടടുത്തു. 2മഹാപുരോഹിതന്മാരും
ശാസ്ത്രിമാരും യേശുവിനെ കൊല്ലാനുള്ള വഴി
കൾ ആലോചിക്കുകയായിരുന്നു. പക്ഷേ അവർ
ജനങ്ങളെ ഭയന്നു.

## യൂദാ യേശുവിനെതിരെ ഗൂഢാലോചന നടത്തുന്നു

3യേശുവിൻെറ പന്ത്രണ്ടു ശിഷ്യന്മാരിൽ യൂ
ദാഈസ്ക്കാര്യോത്ത് എന്നൊരുവനുണ്ടായിരു
ന്നു. സാത്താൻ അവനിൽ പ്രവേശിച്ച് അവനെ
ക്കൊണ്ട് തെറ്റുചെയ്യിച്ചു. 4യൂദാ മഹാപുരോ
ഹിതന്മാരെയും ദൈവാലയത്തിനു കാവൽ
നിന്ന പടയാളികളെയും കണ്ട് യേശുവിനെ
അവർക്ക് ഒറ്റിക്കൊടുക്കുന്നതിനെപ്പറ്റി സംസാ
രിച്ചു. 5പുരോഹിതർ ഇതിൽ സന്തുഷ്ടരായി.
യേശുവിനെ ഒറ്റിക്കൊടുക്കുന്നതിന് അവർ യൂദ
യ്ക്ക് പണം വാഗ്ദാനം ചെയ്തു. 6യൂദാ സമ്മ
തിച്ചു. അവൻ അതിനുള്ളതരം പാർത്തിരുന്നു.
യേശുവിനുചുറ്റും ജനക്കൂട്ടം ഇല്ലാത്തസമയം
യൂദാ നോക്കിയിരുന്നു.

## പെസഹാ ഭക്ഷണത്തിനുള്ള തയ്യാറെടുപ്പ്

(മത്താ. 26:17-25; മർക്കൊ. 14:12-21; യോഹ. 13:21-30)

7പുളിപ്പില്ലാത്ത അപ്പത്തിൻെറ ദിവസം എ
ത്തി. അന്നാണ് യെഹൂദർ പെസഹകുഞ്ഞാടി
നെ യാഗമർപ്പിച്ചിരുന്നത്. 8യേശു പത്രൊസി
നോടും യോഹന്നാനോടും പറഞ്ഞു, “പോയി
നമുക്കു കഴിക്കാൻ പെസഹാഭക്ഷണമൊരുക്കു
ക.”
9അവർ യേശുവിനോടു ചോദിച്ചു, “എവിടെ
യാണ് ഞങ്ങൾ ഒരുക്കേണ്ടത്?”
യേശു അവരോടു പറഞ്ഞു, 10“ശ്രദ്ധിക്കുക,
യെരൂശലേം നഗരത്തിലേക്കു ചെല്ലുമ്പോൾ ഒരു
കുടംവെള്ളവുമായി നിൽക്കുന്ന ഒരാളെ നിങ്ങൾ
കാണും. അവനെ പിന്തുടരുക. അവൻ ഒരു
വീട്ടിലേക്കുകയറും. അവനോടൊപ്പം പോവുക.
11വീട്ടുടമയോട്, ‘തനിക്കും തൻെറ ശിഷ്യന്മാർ
ക്കും പെസഹാഭക്ഷണം ഭക്ഷിക്കാനുള്ള സ്ഥലം
എവിടെ എന്നു കാണിച്ചുതരുവാൻ ഗുരു ആവ
ശ്യപ്പെടുന്നു’ എന്നു പറയുക. 12അയാൾ മുക
ളിലത്തെനിലയിൽ ഒരുക്കിയിട്ടുള്ള ഒരു വലിയ
മുറി കാണിച്ചു തരും. അവിടെ ഭക്ഷണമൊ
രുക്കുക.”
13പത്രൊസും യോഹന്നാനും പുറപ്പെട്ടു. യേ
ശു പറഞ്ഞതു പോലെയെല്ലാം നടന്നു. അവർ
പെസഹാ ഭക്ഷണം ഒരുക്കി.

## കർത്താവിൻെറ അത്താഴം

(മത്താ. 26:26-30; മർക്കൊ. 14:22-26; 1കൊരി.11:23-25)

14പെസഹാഭക്ഷണം കഴിക്കാനുള്ള സമയമാ
യി. യേശുവും അപ്പൊസ്തലന്മാരും മേശയ്ക്കു
ചുറ്റും ഇരിക്കുകയായിരുന്നു. 15യേശു അവരോ
ടു പറഞ്ഞു, “മരിക്കും മുമ്പ് നിങ്ങളോടൊത്ത്
ഈ പെസഹാഭക്ഷണം കഴിക്കണമെന്ന് ഞാൻ
വളരെ ആഗ്രഹിച്ചിരുന്നു. 16ദൈവരാജ്യത്തിൽ
ഇതു പൂർത്തിയാകും വരെ മറ്റൊരു പെസഹാ
ഭക്ഷണം ഞാൻ കഴിക്കില്ല.”
17അനന്തരം യേശു ഒരു കോപ്പ വീഞ്ഞെടു
ത്തു. അവൻ അതിനു ദൈവത്തോടു നന്ദി
പറഞ്ഞു. അപ്പോൾ അവൻ പറഞ്ഞു, “ഈ
കോപ്പയെടുത്ത് ഇവിടെയുള്ള എല്ലാവരും
ഇതിൽനിന്നും പങ്കുപറ്റുക. 18ദൈവരാജ്യം വരും
വരെ ഞാനിനി വീഞ്ഞു കുടിക്കില്ല.”
19പിന്നീട് യേശു അപ്പം എടുത്തു. അവൻ
അപ്പത്തിന് ദൈവത്തോട് നന്ദിപറഞ്ഞ് അത്
വീതിച്ചു. അവൻ അത് എല്ലാ അപ്പൊസ്തല
ന്മാർക്കും നൽകി. യേശു പറഞ്ഞു, “എൻെറ
ശരീരമായ ഈ അപ്പം ഞാൻ നിങ്ങൾക്കു തരു
ന്നു. എൻെറ ഓർമ്മയ്ക്കായി നിങ്ങളിതു ചെയ്യു
ക.” 20*അതുപോലെ തന്നെ, അത്താഴത്തിനു
ശേഷം യേശു വീഞ്ഞുകോപ്പ കയ്യിലെടുത്തു
പറഞ്ഞു, “ഈ വീഞ്ഞ് ദൈവം അവൻെറ
ആളുകളുമായി നടത്തിയ പുതിയനിയമത്തെ
കാണിക്കുന്നു. അതെൻെറ രക്തത്തിൽ (മരണം)
തുടങ്ങുന്നു. ഞാനാരക്തം നിങ്ങൾക്കു വേണ്ടി
ചീന്തുന്നു.”

## യേശുവിനെതിരെ ആര്?

21യേശു പറഞ്ഞു, “നിങ്ങളിലൊരുവൻ വൈ
കാതെ എനിക്കെതിരെതിരിയും.അവൻെറ കൈ
എൻെറ കൈയോടൊപ്പം ഈ മേശമേലുണ്ട്.
22മനുഷ്യപുത്രൻ ദൈവത്തിൻെറ പദ്ധതിയനു
സരിച്ച് വർത്തിക്കുന്നു. മനുഷ്യപുത്രനെ കൊ
ല്ലാൻ കൊടുക്കുന്നവനു ദുരിതം.”
23അപ്പോൾ അപ്പൊസ്തലന്മാർ പരസ്പരം
ചോദിച്ചു,“നമ്മളിലാരാണ് യേശുവിനോടതു
ചെയ്യുക?”

## ദാസനെപ്പോലെയാവുക

24പിന്നീട്, തങ്ങളിലാരാണു വലിയവനെന്ന
തിനെച്ചൊല്ലി അപ്പൊസ്തലന്മാർ തർക്കമായി.
25എന്നാൽ യേശു അവരോടു പറഞ്ഞു, “ലോക
ത്തിലെ രാജാക്കന്മാർ അവരുടെ പ്രജകളെ ഭരി

---

**20** ചില ഗ്രീക്കു പതിപ്പുകളിൽ 19-ാം വാക്യം അവസാനഭാഗവും 20-ാം വാക്യവും കാണുന്നില്ല.

ക്കുന്നു. മനുഷ്യനുമേൽ അധികാരമുള്ളവർ 'ജന
ങ്ങളെക്കൊണ്ട്' തങ്ങളെ വലിയ ജനസേവകർ
എന്നു വിളിപ്പിക്കുന്നു, 26പക്ഷേ നിങ്ങൾ അങ്ങ
നെയാവരുത്. ഏറ്റവും വലിയവൻ ഏറ്റവും
ചെറിയവനെപ്പോലെയാകണം. നായകൻ ദാ
സനെപ്പോലെയാകണം. 27ആരാണു കൂടുതൽ
പ്രധാനി. മേശയ്ക്കു മുമ്പിലിരിക്കുന്നവനോ,
വിളമ്പുന്നവനോ? നിങ്ങൾ കരുതും മേശയ്ക്കു
മുമ്പിലിരിക്കുന്നവനാണു പ്രമുഖനെന്ന്. എ
ന്നാൽ, ഞാൻ നിങ്ങളുടെ ഇടയിൽ ദാസനെ
പ്പോലെയാണ്.
28"നിങ്ങൾ എന്നോടൊത്തു പല കഷ്ടപ്പാടു
കളിലും ഉണ്ടായിരുന്നു. 29എൻെറ പിതാവ്
എനിക്കൊരുരാജ്യം തന്നിട്ടുണ്ട്. എന്നോടൊത്ത്
ഭരിക്കാനുള്ള അധികാരം ഞാൻ നിങ്ങൾക്കും
നൽകും. 30എൻെറ രാജ്യത്ത് നിങ്ങൾ എന്നോ
ടൊത്ത് തിന്നുകയും കുടിക്കുകയും ചെയ്യും.
സിംഹാസനത്തിലിരുന്ന് നിങ്ങൾ യിസ്രായേ
ലിലെ പന്ത്രണ്ടു ഗോത്രക്കാരെയും വിധിക്കും.

### വിശ്വാസം നഷ്ടപ്പെടരുത്!

(മത്താ. 26:31-35; മർക്കൊ. 14:27-31; യോഹ. 13:36-38)

31"ഒരു കർഷകൻ ഗോതമ്പ് പാറ്റിക്കൊടുക്കു
മ്പോലെ നിങ്ങളെ പരീക്ഷിക്കാൻ സാത്താൻ
അനുവാദം വാങ്ങിക്കഴിഞ്ഞു. ശിമോൻ, ശി
മോൻ (പത്രൊസ്), 32നിൻെറ വിശ്വാസം ക്ഷയി
ക്കാതിരിക്കാൻ ഞാൻ പ്രാർത്ഥിച്ചിട്ടുണ്ട്. നീ
എന്നിലേക്കു മടങ്ങിവരുമ്പോൾ നിൻെറ സ
ഹോദരന്മാർ ധീരന്മാരായിരിപ്പാൻ അവരെ
സഹായിക്കുക."
33പക്ഷേ പത്രൊസ് യേശുവിനോടു പറ
ഞ്ഞു, "കർത്താവേ, അങ്ങയോടൊപ്പം തടവറ
യിൽ വസിക്കാൻ ഞാൻ തയ്യാറാണ്. അങ്ങയോ
ടൊപ്പം മരിക്കാൻപോലും ഞാനൊരുക്കമാണ്."
34എന്നാൽ യേശു പറഞ്ഞു, "പത്രൊസേ,
നാളെരാവിലെ കോഴികൂകും മുമ്പ് നീ മൂന്നു
തവണ എന്നെ തള്ളിപ്പറയും."

### കുഴപ്പങ്ങൾക്കായി തയ്യാറാവുക

35പിന്നീട് യേശു അപ്പൊസ്തലന്മാരോടു പ
റഞ്ഞു,"ഞാൻ നിങ്ങളെ ജനങ്ങളോടു പ്രസംഗി
ക്കാനയച്ചു. പണമോ സഞ്ചിയോ ചെരുപ്പോ
കൂടാതെയാണയച്ചത്. എങ്കിലും നിങ്ങൾക്കെ
ന്തിൻെറയെങ്കിലും കുറവുണ്ടായോ?" അപ്പൊ
സ്തലന്മാർ പറഞ്ഞു, "ഇല്ല."
36യേശു അവരോടു പറഞ്ഞു, "എന്നാൽ ഇ
പ്പോൾ പണമോ സഞ്ചിയോ ഉള്ളവൻ അതെടു
ക്കട്ടെ. നിങ്ങൾക്കൊരു വാളില്ലെങ്കിൽ വസ്ത്രം
വിറ്റ് അതൊന്നു വാങ്ങട്ടെ. 37തിരുവെഴുത്ത് പറ
യുന്നു:

'അവനൊരു കുറ്റവാളിയാണെന്ന് അവർ പറ
ഞ്ഞു.' *യെശയ്യാവ് 53:12*

തിരുവെഴുത്ത് നടപ്പാക്കണം. എന്നെപ്പറ്റിയാ
ണെഴുതിയിരിക്കുന്നത്, ഇപ്പോഴതു സംഭവിക്കു
ന്നു." 38ശിഷ്യന്മാർ പറഞ്ഞു, "നോക്കൂ, കർത്താ
വേ ഇതാ രണ്ടു വാളുകൾ." യേശു അവരോടു
പറഞ്ഞു, "രണ്ടെണ്ണം മതിയാകും."

### യേശു അപ്പൊസ്തലന്മാരോട് പ്രാർത്ഥിക്കാൻ പറയുന്നു

(മത്താ. 26:36-46; മർക്കൊ. 14:32-42)

39-40യേശു യെരൂശലേം നഗരംവിട്ട് ഒലീവു
മലയിലേക്കു പോയി. ശിഷ്യന്മാർ അവനെ
അനുഗമിച്ചു. അവൻ കൂടെക്കൂടെ അവിടെ പോ
കാറുണ്ടായിരുന്നു. യേശു അവിടെയെത്തിയ
പ്പോൾ ശിഷ്യന്മാരോടു പറഞ്ഞു, "പ്രലോഭന
ത്തിൽ അകപ്പെടാതിരിക്കാൻ പ്രാർത്ഥിക്കൂ."
41അനന്തരം യേശു അവരിൽ നിന്ന് അമ്പതു
വാരയോളം അകന്നു. അവൻ മുട്ടുകുത്തി പ്രാർ
ത്ഥിച്ചു, 42"പിതാവേ നിനക്കു ഹിതമെങ്കിൽ
കഷ്ടതയുടെ ഈ പാനപാത്രം എന്നിൽ നിന്നെ
ടുക്കേണമേ. പക്ഷേ എൻെറ ഇഷ്ടമല്ല, നിൻെറ
ഇഷ്ടം നടപ്പാക്കുക." 43അപ്പോൾ സ്വർഗ്ഗത്തിൽ
നിന്നൊരു ദൂതൻ പ്രത്യക്ഷപ്പെട്ടു. യേശുവിനു
ശക്തി നൽകുവാൻ അയയ്ക്കപ്പെട്ടതാണ് ആ
ദൂതൻ.44*പ്രാർത്ഥനാവേളയിൽ അവൻ വേദന
കൊണ്ടുപുളഞ്ഞു. അവൻെറ മുഖത്തുനിന്നും
രക്തത്തുള്ളികൾ പോലെ വിയർപ്പുകണങ്ങൾ
വീണു. 45പ്രാർത്ഥിച്ചുകഴിഞ്ഞ് അവൻ ശിഷ്യ
ന്മശാരുടെ അടുത്തേക്കു ചെന്നു. അവർ ഉറങ്ങു
കയായിരുന്നു. (അവരുടെ ദു:ഖം അവരെ ക്ഷീ
ണിതരാക്കി.) 46യേശു അവരോടു പറഞ്ഞു,
"എന്താണുനിങ്ങൾ ഉറങ്ങുന്നത്? എഴുന്നേറ്റ് പ്ര
ലോഭനത്തിനെതിരെയുള്ള ശക്തിയ്ക്കായി പ്രാ
ർത്ഥിക്കുക."

### യേശു ബന്ധനസ്ഥനാകുന്നു

(മത്താ. 26:47-56; മർക്കൊ. 14:43-50; യോഹ. 18:3-11)

47യേശു സംസാരിച്ചുകൊണ്ടിരിക്കവേ ഒരു
സംഘം ആളുകളെത്തി. അപ്പൊസ്തലന്മാരി
ലൊരുവനായിരുന്നു അവരെ നയിച്ചിരുന്നത്.
അവൻ യൂദയായിരുന്നു. അവൻ യേശുവിനെ
ചുംബിക്കാൻ അടുത്തു.
48പക്ഷേ യേശു അവനോടു പറഞ്ഞു, "യൂദ
യേ, നീ സൗഹൃദത്തിൻെറ ചുംബനംകൊണ്ട് മ
നുഷ്യപുത്രനെ ശത്രുക്കൾക്ക് ഒറ്റിക്കൊടുക്കുക
യാണോ?" 49യേശുവിൻെറ ശിഷ്യന്മാർ സംഭവി
ക്കാൻ പോകുന്നതു കണ്ടുകൊണ്ട് ചുറ്റും നിൽ
ക്കുന്നുണ്ടായിരുന്നു. ശിഷ്യന്മാർ യേശുവിനോടു
ചോദിച്ചു, "കർത്താവേ, ഞങ്ങളുടെ വാളുകൾ
ഉപയോഗിക്കട്ടെ?" 50ഒരു ശിഷ്യൻ വാളുപയോ
ഗിക്കുകയും ചെയ്തു. മഹാപുരോഹിതൻെറ
ദാസൻെറ വലതു ചെവി അയാൾ അറുത്തുക
ളഞ്ഞു.
51യേശു പറഞ്ഞു, "നിർത്ത്!" ഇതിനപ്പുറം
വേണ്ട. യേശു ദാസൻെറ ചെവിയിൽ സ്പർ
ശിച്ച് അവനെ സുഖപ്പെടുത്തി.
52യേശുവിനെ ബന്ധിക്കാൻ വന്ന സംഘ
ത്തിൽ മഹാപുരോഹിതരും ദേവാലയകാവൽ
ക്കാരും ജനത്തിൻെറ മൂപ്പന്മാരും ഉണ്ടായിരുന്നു.
യേശു അവരോടു പറഞ്ഞു, "നിങ്ങളെന്തിനാ
ണ് വാളുംവടിയുമായി വന്നിരിക്കുന്നത്? ഞാ
നൊരു കുറ്റവാളിയെന്നു നിങ്ങൾ കരുതുന്നു
ണ്ടോ? 53ഞാനെന്നും ദൈവാലയത്തിൽ നി
ങ്ങൾക്കിടയിലുണ്ടായിരുന്നല്ലോ. പിന്നെന്താ
ണവിടെവെച്ച് എന്നെ ബന്ധിക്കാൻ നിങ്ങൾ
ശ്രമിക്കാഞ്ഞത്? പക്ഷേ ഇപ്പോൾ നിങ്ങളുടെ
സമയമായി. അന്ധകാരത്തിൻെറ ആധിപത്യം."

### പത്രൊസ് യേശുവിനെ തള്ളിപ്പറയുന്നു

(മത്താ. 26:57-58, 69-75; മർക്കൊ. 14:53-54, 66-72; യോഹ. 18:12-18, 25-27)

54അവർ യേശുവിനെ ബന്ധിച്ച് ദൂരേക്കു കൊ
ണ്ടുപോയി. അവനെ അവർ മഹാപുരോഹിത
ൻെറ വീട്ടിലെത്തിച്ചു. പത്രൊസ് അവരെ പി

---

**വാക്യം 43-44** ചില ഗ്രീക്കു കൈയെഴുത്തു പതിപ്പു കളിൽ 43, 44 വാക്യങ്ങൾ രേഖപ്പെടുത്തിയിട്ടില്ല.

ന്തുടർന്നിരുന്നു. പക്ഷേ അവൻ യേശുവിൻെറ
അടുത്തേക്കു ചെന്നില്ല. **55**പട്ടാളക്കാർ മുറ്റത്ത്
നടുക്കായി തീ കൂട്ടി കൂട്ടമായി അതു കാഞ്ഞു
കൊണ്ടിരുന്നു. പത്രൊസും അവരോടൊപ്പമി
രുന്നു. **56**പത്രൊസ് അവിടെയിരിക്കുന്നത് തീ
യുടെ വെളിച്ചത്തിൽ ഒരുദാസി കണ്ടു. അവൾ
പത്രൊസിൻെറ മുഖത്തേക്ക് സൂക്ഷിച്ചു
നോക്കി. എന്നിട്ടവൾ പറഞ്ഞു, “ഇയാൾ അവ
നോടൊപ്പമുള്ളവനാണ്.”

**57**എന്നാൽ പത്രൊസ് അതുനിഷേധിച്ചു,
“സ്ത്രീയേ, എനിക്കവനെ അറിഞ്ഞുകൂടാ.”
**58**അല്പനേരം കൂടിക്കഴിഞ്ഞ് മറ്റൊരാൾ കൂടി
പത്രൊസിനെ കണ്ടു. അയാൾ പറഞ്ഞു, “നീ
അവരിൽ ഒരുവനാണ്.”

എന്നാൽ പത്രൊസ് പറഞ്ഞു, “മനുഷ്യാ, ഞാ
നവരിൽ ഒരാളല്ല.”

**59**ഒരു മണിക്കൂറിനു ശേഷം വേറെയൊരാൾ
പറഞ്ഞു, “സത്യത്തിൽ! ഇയാളും അവരിൽ ഉ
ണ്ടായിരുന്നു. അവൻ ഗലീലാക്കാരനാണ്” അ
യാൾ തറപ്പിച്ചു പറഞ്ഞു.

**60**എന്നാൽ പത്രൊസ്പറഞ്ഞു,“മനുഷ്യാ, എ
ന്താണു നിങ്ങൾ പറയുന്നതെന്നെനിക്കു മനസ്സി
ലാവുന്നില്ല.”

പെട്ടെന്ന്, പത്രൊസ് ഇതു പറഞ്ഞു കൊണ്ടി
രിക്കവേ, കോഴികൂകി. **61**കർത്താവ് തിരിഞ്ഞ്
പത്രൊസിൻെറ കണ്ണുകളിലേക്ക് നോക്കി. അ
വൻ മുമ്പുപറഞ്ഞത് പത്രൊസ് ഓർമ്മിച്ചു:
“രാവിലെ കോഴികൂകുന്നതിനു മുമ്പ് നീയെ
ന്നെ മൂന്നുവട്ടം തള്ളിപ്പറയും.”

**62**പത്രൊസ് പുറത്തേക്കു പോയി മനം
നൊന്തുകരഞ്ഞു.

### യേശുവിനെ പരിഹസിക്കുന്നു

(മത്താ. 26:67-68; മർക്കൊ. 14:65)

**63-64**ചിലർ യേശുവിന് കാവലിരുന്നു. അവർ
യേശുവിനെ ഇങ്ങനെ പരിഹസിച്ചു. അവർ
അവൻെറ കണ്ണുകൾകെട്ടി. എന്നിട്ട് അവനെ
അടിച്ചു. അവർ പറഞ്ഞു, “നിന്നെ തല്ലിയതാരാ
ണെന്നു പ്രവചിക്കൂ!” **65**അവർ യേശുവിനെ
ഒരുപാട് ദുഷിച്ചു പറഞ്ഞു.

### യെഹൂദപ്രമാണിമാരുടെ മുമ്പിൽ

(മത്താ. 26:59-66; മർക്കൊ. 14:55-64;
യോഹ. 18:19-24)

**66**അടുത്ത പ്രഭാതത്തിൽ ജനത്തിൻെറ മൂപ്പ
ന്മാരും മഹാപുരോഹിതന്മാരും ശാസ്ത്രിമാരും
ഒരുമിച്ചു വന്നു. അവർ യേശുവിനെ ഉന്നതന്യാ
യാധിപസംഘത്തിലേക്കു കൊണ്ടുപോയി.
**67**അവർ പറഞ്ഞു, “നീ ക്രിസ്തുവാണെങ്കിൽ
ഞങ്ങളോടു പറയുക.” യേശു അവരോടു പറ
ഞ്ഞു, “ഞാൻ ക്രിസ്തുവാണെന്ന് ഞാൻ നിങ്ങ
ളോടു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കില്ല.
**68**ഞാൻ ചോദിച്ചാൽ നിങ്ങൾ മറുപടി പറയു
കയുമില്ല. **69**എന്നാൽ ഇപ്പോൾ മുതൽ മനുഷ്യ
പുത്രൻ ദൈവത്തിൻെറ സിംഹാസനത്തിൻെറ
വലതുവശത്ത് ഇരിക്കും.”

**70**അവരെല്ലാവരും പറഞ്ഞു, “അപ്പോൾ നീ
ദൈവപുത്രനാണോ?” യേശു അവരോടു പറ
ഞ്ഞു, “അതെ, ഞാനാകുന്നു എന്ന് നിങ്ങൾ
പറയുന്നത് ശരിയാണ്.”

**71**അവർ പറഞ്ഞു, “ഇനി നമുക്കെന്തിനു മറ്റു
സാക്ഷ്യം? അവൻ തന്നെ അതു പറയുന്നതു
നമ്മൾ കേട്ടു.”

### പീലാത്തൊസ് യേശുവിനെ ചോദ്യം ചെയ്യുന്നു

(മത്താ. 27:1-2, 11-14; മർക്കൊ. 15:1-5;
യോഹ. 18:28-38)

**23** അനന്തരം ആ സംഘം മുഴുവനും എഴു
ന്നേറ്റ് യേശുവിനെ പീലാത്തൊസിൻെറ
അടുത്തേക്കു കൊണ്ടുപോയി. **2**അവർ യേശു
വിനെതിരെ കുറ്റാരോപണം നടത്താൻ തുടങ്ങി.
അവർ പീലാത്തൊസിനോടു പറഞ്ഞു, “നമ്മു
ടെ ജനങ്ങളെ വഴി തെറ്റിക്കുന്ന പ്രസംഗങ്ങൾ
നടത്തുന്ന ഇവനെ ഞങ്ങൾ പിടിച്ചു കൊണ്ടു
വന്നിരിക്കുന്നു. കൈസർക്കു കരം കൊടുക്കരു
തെന്ന് ഇവൻ ആഹ്വാനംചെയ്യുന്നു. താൻ ക്രി
സ്തുവെന്ന രാജാവാണെന്നവൻ അവകാശ
പ്പെടുന്നു.”

**3**പീലാത്തൊസ് യേശുവിനോടു ചോദിച്ചു,
“നീ യെഹൂദന്മാരുടെ രാജാവാണോ?”

യേശു പറഞ്ഞു, “അതെ, അതു ശരിയാണ്.”

**4**പീലാത്തൊസ് മഹാപുരോഹിതരോടും ജന
ങ്ങളോടുമായി പറഞ്ഞു, “ഇവനിൽ ഞാനൊരു
കുറ്റവും കാണുന്നില്ല.”

**5**അവർ വീണ്ടും വീണ്ടും പറഞ്ഞു, “പക്ഷേ
യേശു ജനങ്ങളുടെ ഇടയിൽ കുഴപ്പം കുത്തി
പ്പൊക്കുന്നു. യെഹൂദ്യയിലെങ്ങും അവൻ പഠി
പ്പിക്കുന്നു. ഗലീലയിലാരംഭിച്ച അവൻ
ഇപ്പോൾ ഇവിടെയുമെത്തിയിരിക്കുന്നു!”

### പീലാത്തൊസ് യേശുവിനെ ഹെരോദാവിൻെറ അടുത്തേക്ക് അയയ്ക്കുന്നു

**6**ഇതു കേട്ടപ്പോൾ പീലാത്തൊസ്, യേശു
ഗലീലക്കാരനാണോ എന്നന്വേഷിച്ചു. **7**യേശു
ഹെരോദാവിൻെറ അധികാരപരിധിയിൽ പെ
ട്ടവനാണെന്ന് പീലാത്തൊസ് അറിഞ്ഞു. ആ
സമയം ഹെരോദാവ് യെരൂശലേമിൽ ഉണ്ടായി
രുന്നതിനാൽ പീലാത്തൊസ് യേശുവിനെ അ
വൻെറ അടുത്തയച്ചു. **8**യേശുവിനെ കണ്ട
പ്പോൾ ഹെരോദാവ് സന്തോഷിച്ചു. ഹെരോ
ദാവ് യേശുവിനെപ്പറ്റി കേട്ടിരുന്നു. അതിനാൽ
വളരെക്കാലമായി അവനെ കാണാൻ അദ്ദേഹം
ആഗ്രഹിച്ചിരുന്നു. ഒരത്ഭുതം കാണാനദ്ദേഹത്തി
നാഗ്രഹമുണ്ടായിരുന്നു. യേശു അതു ചെയ്യുമെ
ന്നയാൾ പ്രതീക്ഷിച്ചു. **9**ഹെരോദാവ് യേശുവി
നോടു ഒരുപാട് ചോദ്യങ്ങൾ ചോദിച്ചു,
എന്നാൽ യേശു ഒരു മറുപടിയും പറഞ്ഞില്ല.
**10**മഹാപുരോഹിതരും ശാസ്ത്രിമാരും അവിടെ
യുണ്ടായിരുന്നു. അവർ യേശുവിനെതിരെ പല
തും ആക്രോശിക്കുന്നുണ്ടായിരുന്നു. **11**ഹെരോദാ
വും ഭടന്മാരും യേശുവിനോടു അവജ്ഞയോടെ
പെരുമാറി. അവനെ പരിഹസിച്ചു രാജാവി
ൻേറതു പോലുള്ള വസ്ത്രങ്ങളണിയിച്ച് കളി
യാക്കി. ഹെരോദാവ് യേശുവിനെ പീലാത്തൊ
സിൻെറ അടുത്തേക്ക് മടക്കിയയച്ചു. **12**മുമ്പ്
പീലാത്തൊസും ഹെരോദാവും ശത്രുക്കളായിരു
ന്നു. എന്നാൽ ആ ദിവസം അവർ സ്നേഹി
തരായി.

### യേശു മരിക്കണം

(മത്താ. 27:15-26; മർക്കൊ. 15:6-15; യോഹ. 18:39-16)

**13**പീലാത്തൊസ് മഹാപുരോഹിതരോടും
യെഹൂദനേതാക്കളോടുമൊപ്പം എല്ലാ ജനങ്ങളെ
യും വിളിച്ചുകൂട്ടി. **14**പീലാത്തൊസ് അവരോടു
പറഞ്ഞു,“നിങ്ങൾ ഈ മനുഷ്യനെ എൻെറയടു
ക്കൽ കൊണ്ടുവന്നു. അവൻ ജനങ്ങൾക്കിടയിൽ
കുഴപ്പമുണ്ടാക്കുന്നുവെന്നു നിങ്ങൾ പറയുന്നു.

നിങ്ങളുടെയെല്ലാം മുമ്പിൽവെച്ച് ഞാൻ ഈ
മനുഷ്യനെ വിചാരണചെയ്തു. എന്നിട്ടും അ
യാൾ ഒരുതെറ്റും ചെയ്തതായി കാണുന്നില്ല.
നിങ്ങൾ പറയുന്ന ഒരു തെറ്റും അയാൾ ചെയ്തി
ട്ടില്ല. **15**ഹെരോദാവും ഇവനിൽ കുറ്റമൊന്നും
കണ്ടില്ല, അതിനാലവൻ യേശുവിനെ ഇങ്ങോട്ട്
തിരിച്ചയച്ചു. നോക്കൂ, വധശിക്ഷ നൽകാൻ
പറ്റിയ കുറ്റമൊന്നും അവൻ ചെയ്തിട്ടില്ല.
**16**അതിനാൽ ഏതാനും പ്രഹരങ്ങൾ നൽകി
ഞാനവനെ വിട്ടയയ്ക്കും."

**17*****18**പക്ഷേ ജനങ്ങൾ വിളിച്ചുകൂകി, "അവ
നെ കൊല്ലുക, ബറബ്ബാസിനെ ഞങ്ങൾക്കായി
വെറുതെവിടുക." **19**(നഗരത്തിൽ കലാപം നട
ത്തിയതിന് തടവറയിൽ കഴിയുന്ന ബറബ്ബാസ്
ഒരു കൊലയാളികൂടെയാണ്.)

**20**യേശുവിനെ വെറുതെ വിടാൻ പീലാ
ത്തോസ് ആഗ്രഹിച്ചു. അതയാൾ വീണ്ടും അവ
രോടു പ്രഖ്യാപിച്ചു.

**21**പക്ഷേ ജനങ്ങൾ പിന്നെയും വിളിച്ചു
കൂകി, "അവനെ കൊല്ലുക, അവനെ ക്രൂശി
ക്കുക!"

**22**മൂന്നാം തവണയും പീലാത്തോസ് ജനങ്ങ
ളോടു പറഞ്ഞു,"എന്തിന്? അവൻ എന്തു തെറ്റാ
ണ് ചെയ്തത്? അവൻ തെറ്റുകാരനല്ല. അവനെ
കൊല്ലുന്നതിന് ഞാൻ ഒരു കാരണവും കാണു
ന്നില്ല. അതുകൊണ്ട് അല്പം പ്രഹരിപ്പിച്ച് ഞാന
വനെ വിട്ടയയ്ക്കും."

**23**പക്ഷേ ജനങ്ങൾ പിന്നെയും വിളിച്ചുകൂകി.
യേശുവിനെ ക്രൂശിച്ചുകൊല്ലണമെന്നവർ ആ
വശ്യപ്പെട്ടു. അവരുടെ ആക്രോശം ശക്തമായി.
**24**അവർ ആവശ്യപ്പെടുംപ്രകാരം ചെയ്യാൻ പീ
ലാത്തോസ് തീരുമാനിച്ചു. **25**ബറബ്ബാസിനെ
മോചിപ്പിക്കാനും അവർ ആവശ്യപ്പെട്ടു. ബറ
ബ്ബാസ് കലാപം നടത്തിയതിന് തടവറയിലാ
യിരുന്നു. പീലാത്തോസ് ബറബ്ബാസിനെ മോ
ചിപ്പിച്ചു. പീലാത്തോസ് യേശുവിനെ കൊ
ല്ലാൻ ജനങ്ങൾക്കു വിട്ടുകൊടുത്തു. അവർക്കു
വേണ്ടതും അതായിരുന്നു.

### യേശു കുരിശിൽ കൊല്ലപ്പെടുന്നു

(മത്താ. 27:32-44; മർക്കൊ. 15:21-32; യോഹ. 19:17-27)

**26**ഭടന്മാർ യേശുവിനെ കൊല്ലാൻ ദൂരെകൊ
ണ്ടുപോയി. ആ സമയം വയലിൽനിന്നും ശി
മോൻ എന്നൊരാൾ നഗരത്തിലേക്കു വരികയാ
യിരുന്നു. കുറേനയിൽ നിന്നാണയാൾ വന്നത്.
യേശുവിന്റെ കുരിശും ചുമന്ന് അവനു പിന്നാ
ലെ നടക്കാൻ ഭടന്മാർ ശിമോനെ നിർബന്ധി
ച്ചു.

**27**അനേകംപേർ യേശുവിനെ അനുഗമിച്ചു.
ചില സ്ത്രീകൾ സങ്കടം കൊണ്ട് കരയുന്നുണ്ടാ
യിരുന്നു. അവർ അവനുവേണ്ടി ദു:ഖത്തോടെ
വിലപിച്ചു. **28**പക്ഷേ യേശുതിരിഞ്ഞ് അവരോ
ടുപറഞ്ഞു,"യെരൂശലേം പുത്രിമാരേ, എന്നെ
ച്ചൊല്ലികരയരുത്. നിങ്ങൾക്കു വേണ്ടിയും നി
ങ്ങളുടെ കുട്ടികൾക്കുവേണ്ടിയും കരയൂ! **29**'വ
ന്ധ്യകൾക്കും പരിപാലിക്കാൻ കുട്ടികളില്ലാത്ത
വർക്കും ഭാഗ്യം' എന്ന് ആളുകൾ പറയുന്ന
സമയംവരും. **30**അപ്പോൾ ആളുകൾ പർവ്വതങ്ങ
ളോട് ഞങ്ങളുടെമേൽ വന്നു പതിക്കുക എന്നു
പറയും.* 'മലകളോട് ഞങ്ങളെമൂടുക,' എന്നും
പറയും. **31**ജീവിതം സുഗമമായ ഇപ്പോൾ, ഇങ്ങ
നെ പറയുമ്പോൾ കഷ്ടകാലത്ത് അവരെന്തു
പറയും?"

**32**യേശുവിനോടൊപ്പം രണ്ടു കുറ്റവാളികളെ
ക്കൂടി കൊല്ലാൻ കൊണ്ടുപോയിരുന്നു. **33**"തല
യോടിടം" എന്നുപേരുള്ള ഒരു സ്ഥലത്തേക്കാണ
വരെ കൊണ്ടുപോയത്. അവിടെവെച്ച് ഭടന്മാർ
യേശുവിനെ കുരിശിൽചേർത്ത് ആണിയടിച്ചു.
അവർ കുറ്റവാളികളെ യേശുവിന്റെ ഇരുവശ
ങ്ങളിലും ക്രൂശിച്ചു. ഒരാൾ വലതുവശത്തും, മ
റ്റെയാൾ ഇടതുവശത്തും.

**34**യേശു പറഞ്ഞു, "പിതാവേ എന്നെ വധി
ക്കുന്ന ഇവരോടു ക്ഷമിക്കേണമേ. എന്തെന്നാൽ
ഇവർ ചെയ്യുന്നതെന്തെന്ന് ഇവർ അറിയു
ന്നില്ല."

യേശുവിന്റെ വസ്ത്രങ്ങൾ വീതം വയ്ക്കാൻ
അവർ നറുക്കിട്ടു. **35**ജനങ്ങൾ അതു നോക്കിനി
ന്നു. യെഹൂദപ്രമാണികൾ യേശുവിനെ പരിഹ
സിച്ചു, "അവൻ ദൈവത്താൽ തിരഞ്ഞെടുക്ക
പ്പെട്ട ക്രിസ്തുവാണെങ്കിൽ സ്വയം രക്ഷപെട
ട്ടെ. അവൻ മറ്റുള്ളവരെ രക്ഷിച്ചു. ഇപ്പോൾ
അവൻ അവനെത്തന്നെ രക്ഷിക്കട്ടെ?"

**36**ഭടന്മാർപോലും അവനെ പരിഹസിച്ചു ചി
രിച്ചു. അവർ അടുത്തുവന്ന് യേശുവിനു പുളി
ക്കുന്ന വീഞ്ഞുകൊടുത്തു. **37**ഭടന്മാർ പറഞ്ഞു,
"നീ യെഹൂദരാജാവെങ്കിൽ സ്വയം രക്ഷിക്ക്."
**38**("ഇത് യെഹൂദരുടെ രാജാവാണ്" എന്ന് കുരി
ശിനു മുകളിൽ എഴുതിയിട്ടുണ്ടായിരുന്നു.)

**39**അവനോടൊപ്പം ക്രൂശിക്കപ്പെട്ട കുറ്റവാളി
കളിലൊരുവൻ യേശുവിനെ നിന്ദിച്ചു പറ
ഞ്ഞു, "നീ ക്രിസ്തുവല്ലേ? എങ്കിൽ സ്വയം
രക്ഷിക്ക്! എന്നിട്ട് ഞങ്ങളെയും രക്ഷിക്ക്!"

**40**എന്നാൽ മറ്റേ കുറ്റവാളി അയാളെ ശകാരി
ച്ചു. അവൻ പറഞ്ഞു, "നീ ദൈവത്തെ ഭയക്ക
ണം. നമ്മളെല്ലാം ഉടൻമരിക്കും.**41**ഞാനും നീയും
കുറ്റവാളികളാണ്. നമ്മൾ തെറ്റു ചെയ്തവരായ
തിനാൽ കൊല്ലപ്പെടണം. എന്നാൽ ഈ മനു
ഷ്യൻ (യേശു) ഒരു തെറ്റും ചെയ്തിട്ടില്ല." **42**എ
ന്നിട്ട് അയാൾ യേശുവിനോടു പറഞ്ഞു, "യേ
ശുവേ നിന്റെ രാജ്യവാഴ്ച തുടങ്ങുമ്പോൾ
എന്നെയും ഓർക്കുക!"

**43**യേശു അവനോടു പറഞ്ഞു, "ഇന്ന് നീ
എന്നോടൊത്ത് പരദീസയിലിരിക്കും! എന്നു
ഞാൻ നിന്നോടു സത്യംപറയുന്നു."

### യേശു മരിക്കുന്നു

(മത്താ. 27:45-56; മർക്കൊ. 15:33-41;
യോഹ. 19:28-30)

**44**നേരം ഉച്ചയായെങ്കിലും ഉച്ചതിരിഞ്ഞ് മൂന്നു
മണിവരെ ആ പ്രദേശമാകെ ഇരുൾ വ്യാപിച്ചി
രുന്നു. **45**സൂര്യനെ കാണാൻ സാധിച്ചതേയില്ല.
ദൈവാലയത്തിലെ തിരശ്ശീല നടുവേ രണ്ടായി
കീറി.**46**യേശു ഉച്ചത്തിൽ നിലവിളിച്ചു. "പിതാ
വേ, എന്റെ ആത്മാവിനെ ഞാൻ നിനക്കർപ്പി
ക്കുന്നു."*ഇത്രയും പറഞ്ഞ് യേശു അന്ത്യശ്വാ
സം വലിച്ചു.

**47**ശതാധിപൻ ഇതെല്ലാം കാണുന്നുണ്ടായിരു
ന്നു. അയാൾ ദൈവത്തെ സ്തുതിച്ചു പറഞ്ഞു,
"ഈ മനുഷ്യൻ നല്ലവനാണെന്ന് എനിക്കറിയാ
മായിരുന്നു."

---

**വാക്യം 17** ചില ഗ്രീക്കു പതിപ്പുകളിൽ ലൂക്കൊസ് 17ാം വാക്യത്തിൽ കൂട്ടിച്ചേർക്കുന്നു: "എല്ലാ പെസഹാതിരുനാളിനും പീലാത്തോസ് ഒരു തടവുകാരനെ വിട്ടയയ്ക്കും."

**പർവ്വതങ്ങളോട് ... എന്നു പറയും** ഉദ്ധരണി ഹോശ. 10:8.

**"പിതാവേ, എന്റെ ... നിനക്കർപ്പിക്കുന്നു"** ഉദ്ധരണി സങ്കീ. 31:5.

48ഇതെല്ലാം കാണാൻ അനേകംപേർ നഗര
ത്തിൽനിന്നും വന്നു. ഈ രംഗം കണ്ടവർ ദു:ഖി
ച്ചുമടങ്ങി. 49യേശുവിൻെറ അടുത്ത എല്ലാ സു
ഹൃത്തുക്കളും യേശുവിനെ ഗലീലയിൽനിന്നും
പിൻതുടർന്ന ഏതാനും സ്ത്രീകളും അവിടെയു
ണ്ടായിരുന്നു. അവർ കുരിശിൽനിന്ന് വളരെ
അകന്ന് എല്ലാം കണ്ടുനിന്നു.

### അരിമത്യയിലെ യോസേഫ്

(മത്താ. 27:57-61; മർക്കൊ. 15:42-47;
യോഹ. 19:38-42)

50-51അരിമത്യ എന്ന യെഹൂദപട്ടണത്തിലെ
യോസേഫ് എന്നൊരാൾ അവിടെയുണ്ടായിരു
ന്നു. അയാൾനല്ലവനും ധർമ്മിഷ്ടനുമായിരുന്നു.
ദൈവരാജ്യത്തിൻെറ വരവ് അയാൾ പ്രതീക്ഷി
ച്ചിരുന്നു. യോസേഫ് ഒരു യെഹൂദസമിതിയി
ലെ അംഗവുമായിരുന്നു. മറ്റ് യെഹൂദനേതാക്കൾ
യേശുവിനെ കൊല്ലാൻ തീരുമാനിച്ചതിനോട്
അയാൾയോജിച്ചിരുന്നില്ല. 52യോസേഫ് പീലാ
ത്തൊസിനെ സമീപിച്ച് യേശുവിൻെറ മൃതശ
രീരം ചോദിച്ചു. പീലാത്തൊസ് അതിനനുവദി
ച്ചു.53യോസേഫ് യേശുവിൻെറ മൃതശരീരം കുരി
ശിൽനിന്നിറക്കി തുണിയിൽ പൊതിഞ്ഞു. എ
ന്നിട്ടത് ഒരു പാറയിൽ കുഴിച്ചുണ്ടാക്കിയ കല്ലറ
യിൽ അടക്കംചെയ്തു. ആ ശവകല്ലറ മുൻപാ
രും ഉപയോഗിച്ചിരുന്നില്ല. 54അത് ഒരുക്കദിവസ
മായിരുന്നു. സൂര്യനസ്തമിക്കുമ്പോൾ ശബ്ബത്ത്
ആരംഭിക്കും. 55യേശുവിനോടൊപ്പം ഗലീല
യിൽ നിന്നുവന്ന സ്ത്രീകൾ യോസേഫിനെ
പിൻതുടർന്നു. അവർ കല്ലറയും അതിൽ യേശു
വിൻെറ ശരീരം വെച്ചസ്ഥലവും കണ്ടു. 56അന
ന്തരം യേശുവിൻെറ ശരീരത്തിൽ പൂശാൻ
സുഗന്ധദ്രവ്യങ്ങളും ലേപനങ്ങളും ഒരുക്കാന
വർപോയി. മോശെയുടെ കല്പനയനുസരിച്ച്
ശബ്ബത്തു ദിവസം അവർ വിശ്രമിച്ചു.

### യേശു ഉയിർത്തെഴുന്നേൽക്കുന്നു

(മത്താ. 28:1-10; മർക്കൊ. 16:1-8; യോഹ. 20:1-10)

24 ആഴ്ചയിലെ ആദ്യത്തെദിവസം അതി
രാവിലെ ആസ്ത്രീകൾ യേശുവിനെ അ
ടക്കം ചെയ്ത കല്ലറയിലേക്കു വന്നു. സുഗന്ധ
ലേപനങ്ങൾ അവർ തയ്യാറാക്കിക്കൊണ്ടുവന്നി
രുന്നു. 2കല്ലറയുടെ വാതിൽ ഒരു വലിയ കല്ലു
കൊണ്ട് അടച്ചിരുന്നു. എന്നാൽ ആ കല്ല് കല്ലറ
യിൽ നിന്ന് ഉരുട്ടി മാറ്റിയിരിക്കുന്നതായി അവർ
കണ്ടു. 3അവർ അകത്തേക്കു കടന്നു. കർത്താവാ
യ യേശുവിൻെറ ശരീരം അവിടെ കണ്ടില്ല.
4ആ സ്ത്രീകൾക്കതു മനസ്സിലായില്ല. അവർ
വിസ്മയിച്ചു നിൽക്കവേ തിളങ്ങുന്ന വസ്ത്ര
ങ്ങളുടുത്ത രണ്ടു പുരുഷന്മാർ അവിടെവന്നു.
5സ്ത്രീകൾ ഭയന്നു തലകുനിച്ചു. ആ രണ്ട് പുരു
ഷന്മാർ അവരോടുപറഞ്ഞു, "നിങ്ങളെന്തിന്
ജീവിച്ചിരിക്കുന്ന ഒരാളെ ഇവിടെ തിരയുന്നു?
ഇത് മരിച്ചവരുടെ സ്ഥലമാണ്. 6യേശു ഇവിടെ
ഇല്ല. അവൻ ഉയിർത്തെഴുന്നേറ്റു. അവൻ ഗലീ
ലയിൽവച്ച് പറഞ്ഞത് നിങ്ങളോർക്കുന്നില്ലേ?
7മനുഷ്യപുത്രൻ ദുഷ്ടന്മാരുടെ കൈയിൽ ഏല്പി
ക്കപ്പെടുമെന്നും അവർ അവനെ ഒരു കുരിശിൽ
കൊല്ലുമെന്നും അവൻ മൂന്നാം ദിവസം ഉയിർ
ത്തെഴുന്നേൽക്കുമെന്നും യേശു പറഞ്ഞിരുന്നു."
8അപ്പോൾ ആ സ്ത്രീകൾ യേശുവിൻെറ വാക്കു
കൾ ഓർത്തു.
9അവർ ശവക്കല്ലറ വിട്ട് പതിനൊന്ന് അപ്പൊ
സ്തലന്മാരുടെയും മറ്റ് ശിഷ്യന്മാരുടെയും അടു
ത്തേക്കു പോയി. കല്ലറയിൽ സംഭവിച്ചതെല്ലാം
അവരോടു പറഞ്ഞു. 10ആ സ്ത്രീകളിൽ മഗ്ദല
മറിയ, യോഹന്നാ, യാക്കോബിൻെറ അമ്മയാ
യ മറിയ എന്നിവരും മറ്റു ചില സ്ത്രീകളും ഉ
ണ്ടായിരുന്നു. അവർ അപ്പൊസ്തലന്മാരോട് എ
ല്ലാംപറഞ്ഞു. 11പക്ഷേ അവർ ആ സ്ത്രീകളുടെ
വാക്കുകൾ വിശ്വസിച്ചില്ല. കാരണം അവരുടെ
വാക്കുകൾ അപ്പൊസ്തലന്മാർക്ക് അസംബന്ധ
മായിതോന്നി. 12എന്നാലിത് സത്യമാണോ
എന്നറിയുവാൻ പത്രൊസ് കല്ലറയിലേക്ക്ഓടി.
അവൻ കല്ലറയ്ക്കകത്ത് എത്തി നോക്കിയെങ്കി
ലും യേശുവിൻെറ ദേഹം പൊതിഞ്ഞിരുന്ന
വസ്ത്രമൊഴികെമറ്റൊന്നും കണ്ടില്ല. യേശു
പോയി കഴിഞ്ഞു. ഇതെല്ലാമോർത്ത് അത്ഭുത
പ്പെട്ട് പത്രൊസ് ഒറ്റയ്ക്ക് അകലേക്കുപോയി.

### എമ്മവുസിലേക്കുള്ള വഴിയിൽ

(മർക്കൊ. 16:12-13)

13അതേ ദിവസംതന്നെ യേശുവിൻെറ രണ്ടു
ശിഷ്യന്മാർ എമ്മവുസ് എന്ന ഗ്രാമത്തിലേക്കു
പോകുകയായിരുന്നു. യെരൂശലേമിൽനിന്നും
ഏഴുനാഴിക അകലെയാണ് ആ ഗ്രാമം. 14ഉ
ണ്ടായകാര്യങ്ങളെപ്പറ്റി അവർ അന്യോന്യം സം
സാരി ക്കുകയായിരുന്നു. 15ഇക്കാര്യങ്ങൾ അവർ
ചർച്ച ചെയ്യവേ, യേശു അവരോടൊപ്പമെത്തി
നടന്നു. 16(എന്നാൽ രണ്ടുപേർക്കും അവനെ
തിരിച്ചറിയാൻ കഴിയാത്തവിധം മറയ്ക്കപ്പെട്ടി
രുന്നു. 17അപ്പോൾ യേശു പറഞ്ഞു, "എന്തു
കാര്യങ്ങളാണ് നിങ്ങൾ ചർച്ചചെയ്യുന്നത്?"
ഇരുവരും ദു:ഖഭാവത്തോടെ നിന്നു. 18ക്ലെ
യൊപ്പാവ് എന്നു പേരായ ഒരുവൻ മറുപടി
പറഞ്ഞു, "ഈ ദിവസങ്ങളിൽ യെരൂശലേമിൽ
നടന്ന കാര്യങ്ങളറിയാത്ത ഏക വ്യക്തി നീ
ആയിരിക്കണം."
19യേശു അവരോടു ചോദിച്ചു, "എന്തിനെപ്പ
റ്റിയാണ് നിങ്ങൾ പറയുന്നത്?"
അവർ അവനോടു പറഞ്ഞു, "നസെറെത്തി
ലെയേശുവിനെപ്പറ്റിയാണ്.ദൈവത്തിൻെറയും
എല്ലാ ആളുകളുടെയും കണ്ണിലെ പ്രവാചകൻ.
എല്ലാ മനുഷ്യർക്കും അവനൊരു മഹാനായ പ്ര
വാചകനായിരുന്നു. അവൻെറ വാക്കിലും പ്രവൃ
ത്തിയിലും ശക്തിയുണ്ടായിരുന്നു. 20എന്നാൽ
ഞങ്ങളുടെ നേതാക്കളും മഹാപുരോഹിതരും
അവനെ വധശിക്ഷയ്ക്കു വിധിച്ചു. അവർ അ
വനെ ക്രൂശിച്ചു. 21യിസ്രായേലിനെ സ്വതന്ത്ര
മാക്കുന്നത് അവനാണെന്ന് ഞങ്ങൾ പ്രതീക്ഷി
ച്ചിരുന്നു. മാത്രവുമല്ല, അവൻ മരിച്ചിട്ട് ഇന്ന്
മൂന്നാംദിവസമാണ്. 22എന്നാൽ ഇന്ന് ഞങ്ങളു
ടെ ചില സ്ത്രീകൾ അത്യത്ഭുതകരമായ ചില
കാര്യങ്ങൾ പറഞ്ഞു. ഇന്ന് അതിരാവിലെ ആ
സ്ത്രീകൾ യേശുവിനെ അടക്കിയിരുന്ന കല്ലറ
യിൽചെന്നു.23എന്നാൽ അവൻെറ ശരീരം അവ
രവിടെ കണ്ടില്ല. അവർ മടങ്ങിവന്നു. തങ്ങൾക്ക്
രണ്ട് ദൂതന്മാരുടെ ദർശനമുണ്ടായെന്നു പറ
ഞ്ഞു. യേശു ജീവിച്ചിരിക്കുന്നു എന്ന് ദൂതന്മാർ
അവരോടുപറഞ്ഞുവത്രേ! 24അതിനാൽ ഞങ്ങ
ളിൽ ചിലർ കല്ലറയിൽപോയി നോക്കി. എല്ലാം
ആ സ്ത്രീകൾ പറഞ്ഞതു പോലെ തന്നെയായി
രുന്നു. ഞങ്ങളിലാരും അവരും യേശുവിനെ
കണ്ടില്ല."
25അപ്പോൾ യേശു രണ്ടു പേരോടും പറഞ്ഞു,
"നിങ്ങൾ വിഡ്ഢികളും പതുക്കെ മാത്രം സത്യം
അറിയുന്നവരുമാണ്. പ്രവാചകർ പറഞ്ഞതു

മുഴുവൻ നിങ്ങൾ വിശ്വസിക്കണമായിരുന്നു.
**26**ക്രിസ്തു ഇതെല്ലാം സഹിച്ച് തൻെറ മഹത്വ
ത്തിൽ പ്രവേശിക്കുമെന്ന് പ്രവാചകർ പറഞ്ഞി
രുന്നു.” **27**തിരുവെഴുത്തുകളിൽ അവനെക്കുറിച്ച്
എഴുതിയിട്ടുള്ളതു മുഴുവൻ യേശു അവർക്കു
വിശദീകരിച്ചു കൊടുത്തു. മോശെയിൽനിന്നു
തുടങ്ങി എല്ലാപ്രവാചകരും ഉൾക്കൊള്ളുന്ന എ
ല്ലാ തിരുവെഴുത്തുകളും അവൻ വിശദീകരിച്ചു
കൊടുത്തു.

**28**അവർ എമ്മവൂസിനടുത്തെത്തി. യേശു യാ
ത്ര തുടരുന്നതായി ഭാവിച്ചു. **29**എന്നാലവർ അവ
നിൽ സമ്മർദ്ദം ചെലുത്തി. അവർ യാചിച്ചു,
“ഞങ്ങളോടൊപ്പം തങ്ങൂ. ഇപ്പോൾത്തന്നെ നേ
രം വൈകിയിരിക്കുന്നു. പകൽ മിക്കവാറും കഴി
ഞ്ഞു.” അവൻ അവരോടൊപ്പം പാർക്കാൻ ചെ
ന്നു.

**30**യേശു അവരോടൊപ്പം ഭക്ഷണത്തിനിരു
ന്നു. അവൻ ഏതാനും അപ്പമെടുത്ത് ദൈവത്തി
നു നന്ദി പറഞ്ഞു. അവനതു വീതിച്ച് അവർക്കു
നൽകി.**31**ആ സമയം യേശുവിനെ തിരിച്ചറി
യാൻ അവരെ അനുവദിച്ചു. അവനാരാണെന്ന
വർ അറിഞ്ഞപ്പോൾ യേശു അപ്രത്യക്ഷനായി.
**32**ഇരുവരും പരസ്പരം പറഞ്ഞു, “യേശു വഴി
യിൽവെച്ച് നമ്മോടു സംസാരിച്ചപ്പോൾ നമ്മു
ടെ ഹൃദയത്തിൽ തീ എരിയുന്നതുപോലെ തോ
ന്നി. തിരുവെഴുത്തുകളുടെ അർത്ഥം അവൻ
വിശദീകരിച്ചപ്പോഴും മനസ്സ് ജ്വലിച്ചിരുന്നു.”

**33**ഇരുവരും എഴുന്നേറ്റ് ഉടൻ യെരൂശലേമിലേ
ക്കുപോയി. അവിടെ യേശുവിൻെറ ശിഷ്യന്മാർ
പതിനൊന്നുപേരും ഒരുമിച്ചു കൂടിയിരിക്കുന്ന
തവർ കണ്ടു. പതിനൊന്ന് അപ്പൊസ്തലന്മാരും
മറ്റുള്ളവരും **34**പറഞ്ഞു, “കർത്താവ് യഥാർത്ഥ
ത്തിൽ ഉയിർത്തെഴുന്നേറ്റിരിക്കുന്നു. അവൻ ശി
മോന് പ്രത്യക്ഷപ്പെട്ടു.”

**35**വഴിയിൽവെച്ചുണ്ടായതെല്ലാം അവരിരുവ
രും വിശദീകരിച്ചു. അപ്പം വീതിച്ചപ്പോൾ
തങ്ങൾ യേശുവിനെ തിരിച്ചറിഞ്ഞത് എങ്ങനെ
യെന്നും അവർ പറഞ്ഞു.

### യേശു ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെടുന്നു

(മത്താ. 28:16-20; മർക്കൊ. 16:14-18;
യോഹ. 20:19-23; അ. പ്രവ. 1:6-8)

**36**ഇരുവരും ഇക്കാര്യങ്ങൾ പറയവേ യേശു
അവർക്കിടയിൽ പ്രത്യക്ഷപ്പെട്ടു. അവരോടു പ
റഞ്ഞു, “നിങ്ങൾക്കു സമാധാനം.” **37**ഒരു പ്രേത
ത്തെ കാണുന്നതുപോലെ അവർ ഞെട്ടുകയും
ഭയചകിതരാവുകയും ചെയ്തു. **38**എന്നാൽ യേ
ശു പറഞ്ഞു, “നിങ്ങളെന്തിന് അസ്വസ്ഥരാകു
ന്നു? നിങ്ങൾ കാണുന്നതിനെ സംശയിക്കുന്നത്
എന്തുകൊണ്ട്? **39**എൻെറ കൈകളിലേക്കും പാദ
ങ്ങളിലേക്കും നോക്കൂ. ഇതു ശരിക്കും ഞാനാണ്!
എന്നെ തൊട്ടുനോക്കൂ. എനിക്കു ജീവിക്കുന്ന
ഒരു ശരീരമുണ്ടെന്ന് നിങ്ങൾക്കു കാണാം; ഒരു
പ്രേതത്തിനും അങ്ങനെയൊന്നും ഉണ്ടാകയില്ല.”

**40**ഇതു പറഞ്ഞതിനുശേഷം, യേശു തൻെറ
കൈകളിലും പാദങ്ങളിലുമുള്ള ദ്വാരങ്ങൾ അ
വരെ കാണിച്ചു. **41**അവർ അത്ഭുതപ്പെടുകയും
യേശു ജീവിച്ചിരിക്കുന്നതിൽ ആഹ്ലാദിക്കുകയും
ചെയ്തു. തങ്ങൾ കാണുന്നതൊന്നും അവർക്ക്
വിശ്വസിക്കാനായില്ല. യേശു ചോദിച്ചു, “നി
ങ്ങളുടെ പക്കൽ എന്തെങ്കിലും ഭക്ഷണമുണ്ടോ?”

**42**അവർ പാകംചെയ്ത ഒരുകഷണം മീൻ അ
വനുകൊടുത്തു. **43**ശിഷ്യന്മാർ നോക്കി നിൽക്കേ
യേശു മീൻതിന്നു. **44**യേശു അവരോടു പറഞ്ഞു,
“ഞാൻ നിങ്ങളോടൊപ്പം ഉണ്ടായിരുന്നപ്പോൾ
എന്നെക്കുറിച്ച് മോശെയുടെ ന്യായപ്രമാണ
ത്തിലും പ്രവാചകരുടെ പുസ്തകത്തിലും സ
ങ്കീർത്തനങ്ങളിലും എഴുതിയിട്ടുള്ള എല്ലാ കാ
ര്യങ്ങളും സംഭവിക്കുമെന്ന് ഞാൻ പറഞ്ഞിരു
ന്നു.”

**45**അനന്തരം യേശു എല്ലാ തിരുവെഴുത്തുകളും
ശിഷ്യന്മാർക്കു വിശദീകരിച്ചു കൊടുത്തു. ത
ന്നെപ്പറ്റി എഴുതിയിരിക്കുന്നത് മനസ്സിലാക്കാൻ
അവനവരെ സഹായിച്ചു. **46**യേശു അവരോടു
പറഞ്ഞു, “ക്രിസ്തു കൊല്ലപ്പെടുകയും മൂന്നാം
ദിവസം ഉയിർത്തെഴുന്നേൽക്കുകയും ചെയ്യുമെ
ന്ന് എഴുതപ്പെട്ടിട്ടുണ്ട്. **47-48**ഇക്കാര്യങ്ങൾ സംഭ
വിക്കുന്നത് നിങ്ങൾ കണ്ടു. നിങ്ങളതിനു സാ
ക്ഷിയാണ്. നിങ്ങൾ പോയി ജനങ്ങളോട് അവ
രുടെ പാപങ്ങൾ പൊറുക്കപ്പെടുവാൻ കഴിയു
മെന്ന് പ്രസംഗിക്കണം. അവർ മാനസാന്തരപ്പെ
ടണമെന്നും പാപങ്ങൾക്കുവേണ്ടി പശ്ചാത്ത
പിക്കണമെന്നും അവരോടു പ്രസംഗിക്കുക.
അവരങ്ങനെ ചെയ്താൽ ദൈവം അവരോടു
ക്ഷമിക്കും. എൻെറ നാമത്തിൽ നിങ്ങളിത് യെരൂ
ശലേമിൽ തുടങ്ങി പ്രസംഗിക്കണം. ഈ സുവി
ശേഷം ലോകമെമ്പാടുമുള്ളവരിൽ എത്തിക്ക
ണം. **49**ശ്രദ്ധിക്കൂ, എൻെറ പിതാവ് നിങ്ങൾക്ക്
ചില വാഗ്ദാനങ്ങൾതന്നിട്ടുണ്ട്, ഞാനത് നിങ്ങ
ൾക്കയയ്ക്കും. എന്നാൽ നിങ്ങൾക്ക് സ്വർഗ്ഗ
ത്തിൽനിന്നും ശക്തി ലഭിക്കുംവരെ നിങ്ങൾ
യെരൂശലേമിൽ താമസിക്കുക.”

### യേശു സ്വർഗ്ഗത്തിലേക്കു മടങ്ങുന്നു

(മർക്കൊ. 16:19-20; അ. പ്രവ. 1:9-11)

**50**യേശു തൻെറ ശിഷ്യന്മാരെ യെരൂശലേമിൽ
നിന്നും ബെഥാന്യവരെ നയിച്ചു. അവൻ കൈ
കളുയർത്തി തൻെറശിഷ്യന്മാരെഅനുഗ്രഹിച്ചു.
**51**യേശു അവരെഅനുഗ്രഹിക്കവേ അവൻ അവ
രിൽ നിന്ന് വേർപെടുത്തപ്പെട്ട് സ്വർഗ്ഗത്തിലേ
ക്ക് എടുക്കപ്പെട്ടു. **52**ശിഷ്യന്മാർ അവനെ അവി
ടെ നമസ്കരിച്ചിട്ട് വർദ്ധിച്ച ആഹ്ളാദത്തോ
ടെ യെരൂശലേമിലേക്ക് മടങ്ങിപ്പോയി. **53**തങ്ങളു
ടെ മുഴുവൻ സമയവും ദൈവത്തെ വാഴ്ത്തി
ക്കൊണ്ട് അവർ ദൈവാലയത്തിൽ താമസിച്ചു.

# യോഹന്നാൻ എഴുതിയ സുവിശേഷം

## ക്രിസ്തുവിൻെറ ആഗമനം

1 ലോകാരംഭത്തിനു മുമ്പ് വചനം ഉണ്ടായിരു
ന്നു. വചനം ദൈവത്തോടു കൂടെയായിരുന്നു.
വചനം ദൈവമായിരുന്നു. 2ആദിയിൽ അവൻ
ദൈവത്തോടൊപ്പമായിരുന്നു. 3എല്ലാം അവനി
ലൂടെയാണുണ്ടാക്കപ്പെട്ടത്. അവനെക്കൂടാതെ
സൃഷ്ടിക്കപ്പെട്ടതൊന്നും ഉണ്ടായിട്ടില്ല. 4അവ
നിൽ ജീവനുണ്ടായിരുന്നു. ആ ജീവൻ മനുഷ്യ
രുടെ വെളിച്ചമായിരുന്നു. 5വെളിച്ചം ഇരുട്ടിൽ
പ്രകാശിക്കുന്നു.എന്നാൽ ഇരുട്ട് അതിനെ പരാ
ജയപ്പെടുത്തിയില്ല.

6യോഹന്നാനെന്നു പേരായ ഒരാൾ അവിടെ
യുണ്ടായിരുന്നു. ദൈവം അയച്ചതാണയാളെ.
7വെളിച്ചത്തെപ്പറ്റി മനുഷ്യരോടു പറയാനാണ
വൻ വന്നത്. യോഹന്നാനിലൂടെ എല്ലാവരും
വെളിച്ചത്തെപ്പറ്റി കേൾക്കുകയും വിശ്വസിക്കു
കയും ചെയ്യും. 8പക്ഷേ യോഹന്നാൻ വെളിച്ച
മായിരുന്നില്ല. എന്നാലവൻ പ്രകാശത്തെപ്പറ്റി
പറയാൻ വന്നവനാണ്. 9യഥാർത്ഥപ്രകാശം
ലോകത്തിലേക്കു വരികയായിരുന്നു. ആ വെളി
ച്ചം ജനങ്ങൾക്കു പ്രകാശം പകരും.

10വചനം ലോകത്തിലുണ്ടായിരുന്നു. അവനി
ലൂടെയാണ് ലോകം സൃഷ്ടിക്കപ്പെട്ടത്. പക്ഷേ
ലോകർ അവനെ അറിഞ്ഞില്ല. 11അവൻേറതാ
യ ലോകത്തിലേക്കവൻ വന്നു. എന്നാൽ അവ
ൻേറതന്നെ ആൾക്കാർ അവനെ അംഗീകരിച്ചി
ല്ല. 12പക്ഷേ ചിലർ അവനെ അംഗീകരിച്ചു.
അവർ അവനിൽ വിശ്വസിച്ചു. അവൻ അവർ
ക്കു ദൈവമക്കൾ ആകുവാൻ അവകാശം നൽ
കി. 13സാധാരണ കുട്ടികൾ പിറക്കുമ്പോലെ
യായിരുന്നില്ല അവൻ പിറന്നത്. മാതാപിതാക്ക
ളുടെ രക്തത്തിൽനിന്നോ പുരുഷൻെറ ആഗ്രഹ
ത്തിൽനിന്നോ അല്ല അവൻ ഉണ്ടായത്. ദൈവ
ത്തിൽനിന്നാണവൻ പിറന്നത്.

14വചനം മനുഷ്യാകാരംപൂണ്ട് നമുക്കിടയിൽ
പാർത്തു. പിതാവിൻെറ ഏക പുത്രനായവ
ൻെറ തേജസ്സ് നാം അവനിൽ കണ്ടു. വചനം
കൃപയും സത്യവും കൊണ്ടു നിറഞ്ഞിരുന്നു.
15യോഹന്നാൻ ക്രിസ്തുവിനെപ്പറ്റി അവരോടു
പറഞ്ഞു,"' എനിക്കുശേഷം വരുന്നവൻ എന്നെ
ക്കാൾ ശ്രേഷ്ഠനാണ്. എനിക്കു മുമ്പേതന്നെ
അവൻ ജീവിച്ചിരുന്നു എന്നു ഞാൻ പറഞ്ഞത്
ഇവനെപ്പറ്റിയാണ്."

16വചനം കൃപയും സത്യവും കൊണ്ടു നിറ
ഞ്ഞിരുന്നു. അവനിൽ നിന്നു നാമെല്ലാം വളരെ
അനുഗ്രഹങ്ങൾ പ്രാപിച്ചു. 17ന്യായപ്രമാണം
മോശെവഴിയാണു നൽകപ്പെട്ടത്. പക്ഷേ കൃപ
യും സത്യവും യേശു ക്രിസ്തുവിലൂടെയാണു
വന്നത്. 18ആരും ദൈവത്തെ ഒരിക്കലും കണ്ടിട്ടി
ല്ല. പക്ഷേ പുത്രനാണ് ദൈവം. അവൻ പിതാ
വിനോട് ഏറ്റവും അടുത്തവനാണ്.* ദൈവ
ത്തെ പുത്രൻ നമുക്കു കാട്ടിത്തന്നിട്ടുണ്ട്.

### യേശുവിനെപ്പറ്റി യോഹന്നാൻ

(മത്താ. 3:1-12; മർക്കൊ. 1:2-8; ലൂക്കൊ. 3:15-17)

19യെരൂശലേമിലെ യെഹൂദർ ഏതാനും പു
രോഹിതരേയും ലേവ്യരേയും, "നീയാരാണ്?"
എന്നു ചോദിക്കാൻ യോഹന്നാൻെറയടുത്തേക്ക
യച്ചു. 20യോഹന്നാൻ സ്വതന്ത്രമായി സംസാ
രിച്ചു. മറുപടി പറയാനവൻ മടിച്ചില്ല. യോഹ
ന്നാൻ വ്യക്തമായി പറഞ്ഞു, "ഞാൻ ക്രിസ്തു
വല്ല." അതു തന്നെയാണ് യോഹന്നാൻ ജനങ്ങ
ളോടു പറഞ്ഞതും.

21അപ്പോൾ യെഹൂദന്മാർ യോഹന്നാനോടു
ചോദിച്ചു,"പിന്നെ നീ ആരാണ്? ഏലീയാ
വോ?" യോഹന്നാൻ മറുപടി പറഞ്ഞു, "ഞാൻ
ഏലീയാവ് അല്ല." യെഹൂദർ ചോദിച്ചു,"നീ
പ്രവാചകനാണോ?" യോഹന്നാൻ മറുപടി
പറഞ്ഞു, "ഞാൻ പ്രവാചകനും അല്ല."

22അപ്പോൾ യെഹൂദർ ചോദിച്ചു, "നീയാരാ
ണ്? ഞങ്ങളോട് നിന്നെപ്പറ്റിപറയൂ. ഞങ്ങളെ
അയച്ചവരോടു പറയാനൊരു മറുപടി തരിക.
നിന്നെപ്പറ്റി നീയെന്താണ് പറയുന്നത്?" 23യോ
ഹന്നാൻ അവരോട് യെശയ്യാപ്രവാചകൻെറ
വാക്കുകൾ പറഞ്ഞു:

"'കർത്താവിൻെറ വഴി നേരെയാക്കുവിൻ എ
ന്നു മരുഭൂമിയിൽ' വിളിച്ചുപറയുന്നവൻെറ ശ
ബ്ദം ഞാൻ ആകുന്നു."

*യെശയ്യാവ് 40:3*

24ഈ യെഹൂദരെ അയച്ചത് പരീശന്മാരായിരു
ന്നു. 25അവർ യോഹന്നാനോടു ചോദിച്ചു, "നീ
ക്രിസ്തുവല്ലെന്നു നീ പറയുന്നു. ഏലീയാവോ
പ്രവാചകനോ അല്ലെന്നും. പിന്നെന്തിനു നീ
സ്നാനം കഴിപ്പിക്കുന്നു?"

26യോഹന്നാൻ മറുപടി പറഞ്ഞു, "ഞാൻ
ജനങ്ങളെ വെള്ളത്തിലാണ് സ്നാനപ്പെടുത്തി
യത്.എന്നാൽ നിങ്ങൾക്കറിയാത്ത ഒരുവൻ
നിങ്ങൾക്കിടയിലുണ്ട്. 27എനിക്കുശേഷം വരുന്ന
വനാണവൻ. അവൻെറ ചെരുപ്പിൻെറ വള്ളി
അഴിക്കാൻപോലും ഞാൻ യോഗ്യനല്ല."

28യോർദ്ദാൻനദിയുടെ മറുകരയിലുള്ള ബേ
ഥാന്യയിലാണിതൊക്കെ സംഭവിച്ചത്. അവിടെ
യോഹന്നാൻ സ്നാനപ്പെടുത്തുകയായിരുന്നു.

29പിറ്റേന്ന് യേശു തൻെറ അടുത്തേക്കുവരുന്ന
ത് യോഹന്നാൻ കണ്ടു. യോഹന്നാൻ പറഞ്ഞു,
"ഇതാ, ദൈവത്തിൻെറ കുഞ്ഞാട്. ലോകത്തി
ൻെറ പാപം അവൻ നീക്കുന്നു! 30ഞാൻ ഇവനെ
പ്പറ്റിയാണു പറഞ്ഞത്. 'എനിക്കു പിന്നാലെ
ഒരുവൻ വരും. പക്ഷെ അവൻ എന്നെക്കാൾ
ശ്രേഷ്ഠനാണ്. കാരണം എനിക്കുമുമ്പു തന്നെ
അവൻ ഉണ്ടായിരുന്നു.' 31ഞാനോ അവനെ
അറിഞ്ഞില്ല. യേശുവാണ് ക്രിസ്തുവെന്ന് യി
സ്രായേലിനെ അറിയിക്കുന്നതിന് ഞാൻ വെള്ള
ത്തിൽ സ്നാനം കഴിപ്പിക്കാൻ വന്നിരിക്കുന്നു."

32-33അനന്തരം യോഹന്നാൻ പറഞ്ഞു, "ക്രി
സ്തു ആരാണെന്ന് എനിക്കുമറിയാമായിരുന്നി
ല്ല. പക്ഷേ ആളുകളെ വെള്ളത്തിൽ സ്നാനപ്പെ
ടുത്തുവാൻ ദൈവം എന്നെ അയച്ചു." ദൈവം
എന്നോടുപറഞ്ഞു, "ആത്മാവ് താണുവന്ന് ഒരാ

---

**പക്ഷെ ... അടുത്തവനാണ്** "പക്ഷെ പിതാവിനോടേറ്റവും അടുത്തിരിക്കുന്നവനാണ് ഏകദൈവം എന്നും "പക്ഷ പിതാവിനോട് വളരെയടുത്തിരിക്കുന്നവനാണ് ഏകപുത്രൻ" എന്നും ചില ഗ്രീക്കു പതിപ്പുകളിൽ പറയുന്നു.

ളുടെമേൽ ഇരിക്കുന്നത് നീ കാണും. അവനാണ്
പരിശുദ്ധാത്മാവിൽ സ്നാനപ്പെടുത്തുന്നവൻ."
യോഹന്നാൻ പറഞ്ഞു, "ആത്മാവു ഒരു പ്രാവു
പോലെ സ്വർഗ്ഗത്തിൽനിന്നിറിങ്ങി വരുന്നതും,
അവൻെറമേൽ ഇരിക്കുന്നതും ഞാൻ കണ്ടു. 34അ
തിനാൽ 'ഇവൻ ദൈവപുത്രൻ തന്നെ' എന്നു
സാക്ഷ്യം പറയുകയും ചെയ്തു."

### യേശുവിൻെറ ആദ്യശിഷ്യന്മാർ

35പിറ്റേന്ന് തൻെറ രണ്ടു ശിഷ്യന്മാരോടൊത്ത്
യോഹന്നാൻ വീണ്ടും നിൽക്കുകയായിരുന്നു.
36യേശു നടന്നുപോകുന്നത് യോഹന്നാൻ
കണ്ടു. അയാൾ പറഞ്ഞു,"ഇതാ, ദൈവത്തി
ൻെറ കുഞ്ഞാട്!"

37യോഹന്നാൻെറ ഈ വാക്കുകൾ രണ്ടു
ശിഷ്യന്മാരും കേട്ടു. അവർ യേശുവിനെ അനുഗ
മിച്ചു. 38യേശു തിരിഞ്ഞു നോക്കിയപ്പോൾ ആ
രണ്ടു പുരുഷന്മാർ തന്നെ പിന്തുടരുന്നതു കണ്ടു.
അവൻ ചോദിച്ചു, "നിങ്ങൾക്കെന്താണു വേണ്ട
ത്?" ഇരുവരും ചോദിച്ചു, "റബ്ബീ, (ഗുരു എന്നർ
ത്ഥത്തിൽ) അങ്ങെവിടെയാണു താമസിക്കു
ന്നത്?"

39യേശുപറഞ്ഞു, "എൻെറകൂടെ വന്നു കാണു
ക." അതിനാലവരിരുവരും യേശുവിനോടൊ
പ്പം പോയി. യേശു താമസിച്ച സ്ഥലം അവർ
കണ്ടു. ആ ദിവസം അവർ യേശുവിനോടൊപ്പം
തങ്ങി. അപ്പോൾ സമയം നാലുമണിയാ
യിരുന്നു.

40യോഹന്നാൻ യേശുവിനെപ്പറ്റി പറഞ്ഞതു
കേട്ടാണവർ അവനെ അനുഗമിച്ചത്. അവരിൽ
ഒരാളുടെ പേര് അന്ത്രെയാസ് എന്നായിരുന്നു.
അന്ത്രെയാസ് ശിമോൻപത്രൊസിൻെറ സഹോ
ദരനായിരുന്നു.41സഹോദരനായ ശിമോനെ തേ
ടിപ്പിടിച്ചു കാണുകയാണ് അന്ത്രെയാസ് ആദ്യം
ചെയ്തത്. അന്ത്രെയാസ് ശിമോനോടു പറ
ഞ്ഞു, "ഞങ്ങൾ മശീഹയെ കണ്ടെത്തി." ("മശീ
ഹ" എന്നതിന് "ക്രിസ്തു" എന്നർത്ഥം.) 42എന്നി
ട്ട് അന്ത്രെയാസ് ശിമോനെ യേശുവിൻെറയടു
ത്തേക്കുകൊണ്ടുവന്നു. യേശു ശിമോനെ നോ
ക്കി പറഞ്ഞു, "നീ യോഹന്നാൻെറ പുത്രനായ
ശിമോനല്ലേ? നീ കേഫാ (പത്രൊസ് എന്നർ
ത്ഥം) എന്നു വിളിക്കപ്പെടും."

43അടുത്തദിവസം യേശു ഗലീലയിലേക്കു
പോകാൻ തീരുമാനിച്ചു. യേശു ഫിലിപ്പോസി
നെ കണ്ടെത്തിയിട്ടു പറഞ്ഞു,"എന്നെ അനുഗ
മിക്കുക."44ഫിലിപ്പോസ്, അന്ത്രെയാസിൻെറ
യും പത്രൊസിൻെറയും നഗരമായ ബേത്സ
യിദായിൽനിന്നും വന്നവനാണ്. 45ഫിലിപ്പോ
സ് നഥനയേലിനെ കണ്ടുപറഞ്ഞു,"മോശെയു
ടെ ന്യായപ്രമാണത്തിലെഴുതിയിരിക്കുന്നതോ
ർക്കുക. വരാനിരിക്കുന്ന ഒരുവനെപ്പറ്റി മോശെ
എഴുതിയിട്ടുണ്ട്. പ്രവാചകരും അവനെപ്പറ്റി
എഴുതിയിരിക്കുന്നു. ഞങ്ങളവനെ കണ്ടെത്തി
യിരിക്കുന്നു. അവൻെറ പേരാണ് യേശു. യോ
സേഫിൻെറ പുത്രൻ. നസറെത്തിൽനിന്നും
വന്നവൻ."

46പക്ഷെ നഥനയേൽ ഫിലിപ്പോസിനോടു
ചോദിച്ചു, "നസറെത്ത്! നസറെത്തിൽനിന്നെ
ന്തെങ്കിലും നന്മ പ്രതീക്ഷിക്കാമോ?" ഫിലിപ്പോ
സ് മറുപടി പറഞ്ഞു,"വന്നു കാണുക."

47നഥനയേൽ തൻെറയടുത്തേക്കു വരുന്നത്
യേശു കണ്ടു. "ഇതാ സാക്ഷാൽ യിസ്രായേ
ല്യൻ, ഇവനിൽ കാപട്യം ഇല്ല," എന്ന് അവനെ
ക്കുറിച്ച് പറഞ്ഞു.

48നഥനയേൽ ചോദിച്ചു, "നീ എങ്ങനെ
എന്നെ അറിയും?"

യേശു മറുപടി പറഞ്ഞു, "നീ അത്തിമരത്തി
ൻെറ ചുവട്ടിലിരുന്നപ്പോൾത്തന്നെ ഞാൻ ക
ണ്ടു. ഫിലിപ്പോസ് എന്നെപ്പറ്റി നിന്നോട് പറ
യുന്നതിനു മുമ്പേയായിരുന്നു അത്."

49അപ്പോൾ നഥനയേൽ യേശുവിനോടു പറ
ഞ്ഞു,"റബ്ബീ, അങ്ങാണു ദൈവപുത്രൻ. യിസ്രാ
യേലിൻെറ രാജാവാണു നീ."

50യേശു നഥനയേലിനോടു പറഞ്ഞു, "അ
ത്തിമരച്ചുവട്ടിൽ നിന്നെ ഞാൻ കണ്ടതായി
പറഞ്ഞു. അതിനാൽ നീയെന്നിൽ വിശ്വസി
ക്കുന്നു. പക്ഷേ നീ അതിലും മഹത്തായതു
കാണും."

51യേശു തുടർന്നു, "ഞാൻ നിന്നോടു സത്യമാ
യി പറയട്ടെ. സ്വർഗ്ഗം തുറന്നിരിക്കുന്നതും മനു
ഷ്യപുത്രൻെറ അടുക്കൽ 'ദൂതന്മാർ കയറുകയും
ഇറങ്ങുകയും' ചെയ്യുന്നത് നിങ്ങൾ കാണും."

### കാനാവിലെ കല്യാണം

2 രണ്ടു ദിവസങ്ങൾക്കു ശേഷം ഗലീലയിലെ
കാനാവിൽ ഒരുകല്യാണമുണ്ടായിരുന്നു. യേ
ശുവിൻെറ അമ്മ അവിടെയുണ്ടായിരുന്നു. 2യേ
ശുവിനെയും ശിഷ്യന്മാരെയും വിവാഹത്തിനു
ക്ഷണിച്ചിരുന്നു. 3അവിടെ വീഞ്ഞു തികഞ്ഞി
ല്ല. വീഞ്ഞു തീർന്നപ്പോൾ യേശുവിൻെറ
അമ്മ അവനോടു പറഞ്ഞു, "അവർക്കു വീഞ്ഞ്
ഇല്ല."

4യേശു മറുപടി പറഞ്ഞു, "പ്രിയപ്പെട്ട സ്ത്രീ
യേ, ഞാനെന്തുചെയ്യണമെന്ന് എന്നോടു പറ
യേണ്ടതില്ല. എൻെറസമയം ഇനിയുമായിട്ടില്ല."

5യേശുവിൻെറ അമ്മ ദാസന്മാരോടു പറ
ഞ്ഞു, "യേശു പറയുന്നതു പോലെ ചെയ്യുക."

6അവിടെ ആറു വലിയ കൽഭരണികളുണ്ടാ
യിരുന്നു. യെഹൂദർ ശുദ്ധീകരണത്തിനുള്ള വെ
ള്ളം നിറയ്ക്കുന്നത് അതിലായിരുന്നു. ഓരോന്നി
ലും എൺപതു മുതൽ നൂറുലിറ്റർ വരെ വെള്ളം
കൊള്ളുമായിരുന്നു.

7യേശു ദാസന്മാരോടു പറഞ്ഞു, "ആ കൽഭര
ണികളിൽ വെള്ളം നിറയ്ക്കുക." ദാസന്മാർ വ
ക്കോളം വെള്ളം നിറച്ചു.

8അനന്തരം യേശു ദാസന്മാരോടുപറഞ്ഞു,
"കുറച്ചു കോരി യജമാനനെ ഏല്പിക്കുക."
അവർ കൊണ്ടുപോയി കൊടുത്തു. 9യജമാനൻ
വെള്ളം രുചിച്ചു നോക്കിയപ്പോൾ അതു വീ
ഞ്ഞായി മാറിയിരിക്കുന്നതു കണ്ടു. വീഞ്ഞ്
എവിടുന്നു വന്നുവെന്ന് അയാളറിഞ്ഞില്ല.
എന്നാലതു കൊണ്ടുവന്ന ദാസന്മാർക്കറിയാമാ
യിരുന്നു. വിവാഹ യജമാനൻ വരനെവിളിച്ചു.
10അയാൾ വരനോടുപറഞ്ഞു, "ആളുകൾ നല്ല
വീഞ്ഞ് ആദ്യം വിളമ്പും. പിന്നീട്, അതിഥികൾ
കുടിച്ചുകഴിയുമ്പോൾ തരംതാണവീഞ്ഞും വി
ളമ്പും. പക്ഷേനീ നല്ല വീഞ്ഞു ഇതുവരേക്കും
മാറ്റിവച്ചു വിളമ്പുന്നു."

11യേശുവിൻെറ ആദ്യത്തെ അത്ഭുതപ്രവൃത്തി
യായിരുന്നു അത്. ഗലീലയിലെ കാനാവിലാ
ണ് യേശു ഈ പ്രവൃത്തി ചെയ്തത്. അങ്ങനെ
യേശു തൻെറ മഹത്വം പ്രകടിപ്പിച്ചു. അവൻെറ
ശിഷ്യന്മാർ അവനിൽ വിശ്വസിച്ചു.

12അനന്തരം യേശു കഫർന്നഹൂമിലേക്കു പോ
യി. യേശുവിൻെറ അമ്മയും സഹോദരന്മാരും
ശിഷ്യന്മാരും അവനോടൊത്തുപോയി. അവർ
ഏതാനും ദിവസം കഫർന്നഹൂമിൽ തങ്ങി.

### യേശു ദൈവാലയത്തിൽ
(മത്താ. 21:12-13; മർക്കൊ. 11:15-17;
ലൂക്കൊ. 19:45-46)

13അത് പെസഹസമയം ആകാറായപ്പോഴാ
യിരുന്നു. അതിനാൽ യേശു യെരൂശലേമിലേക്കു
പോയി. 14ദൈവാലയത്തിൽ ആളുകൾ കാളക
ളെയും ആടുകളെയും പ്രാവുകളെയും വിൽക്കു
ന്നത് അവൻ കണ്ടു. മറ്റുള്ളവർ മേശയ്ക്കരികി
ലിരിക്കുന്നതും കണ്ടു. അവർ പണമിടപാടുകൾ
നടത്തുകയായിരുന്നു. 15യേശു ഏതാനും കയർ
കഷണങ്ങൾ ചേർത്ത് ഒരു ചാട്ടയുണ്ടാക്കി. അവ
ൻ മനുഷ്യരെയും കാളകളെയും ആടുകളെയും
ദൈവാലയത്തിൽനിന്നും പുറത്താക്കി. പണമി
ടപാടുകാരുടെ മേശകൾ മറിച്ചിടുകയും പണം
ചിതറിച്ചുകളയുകയും ചെയ്തു. 16എന്നിട്ട് യേ
ശു അവിടെ മാടപ്പിറാവുകളെ വിൽക്കുകയായി
രുന്നവരോടു പറഞ്ഞു, “ഇതെല്ലാം എടുത്തു
കൊണ്ടു പുറത്തേക്കുപോവുക. എൻെറ പിതാ
വിൻെറ ഭവനത്തെ കച്ചവടസ്ഥലമാക്കരുത്!”
17ഇതു സംഭവിച്ചപ്പോൾ തിരുവെഴുത്തുകളി
ലെ വാക്കുകൾ യേശുവിൻെറ ശിഷ്യന്മാർ ഓർ
ത്തു:

“നിൻെറ ആലയത്തെക്കുറിച്ചുള്ള ആവേശം
എന്നെ തിന്നുകളയും.” *സങ്കീർത്തനങ്ങൾ 69:9*

18യെഹൂദർ യേശുവിനോടു പറഞ്ഞു, “ഞങ്ങ
ളെ ഒരു അത്ഭുതപ്രവൃത്തി അടയാളമായി കാ
ണിക്കുക. ഇതെല്ലാം ചെയ്യാൻ നിനക്കുള്ള അവ
കാശം തെളിയിക്കുക.”
19യേശു മറുപടിപറഞ്ഞു, “ഈ ദൈവാലയം
നശിപ്പിക്കുക. മൂന്നു ദിവസത്തിനുള്ളിൽ ഞാ
നിതു വീണ്ടും പണിയും.”
20യെഹൂദർ മറുപടി പറഞ്ഞു, “മനുഷ്യർ നാ
ല്പത്താറുവർഷം പണിയെടുത്താണിതു നിർമ്മി
ച്ചത്! മൂന്നു ദിവസത്തിനുള്ളിൽ ഇതു നിനക്കു
വീണ്ടും പണിയാമെന്നു നീ വിശ്വസിക്കുന്നു
ണ്ടോ?”
21(എന്നാൽ യേശു ഉദ്ദേശിച്ച ദൈവാലയം
സ്വന്തം ശരീരമായിരുന്നു. 22യേശു മരണത്തിൽ
നിന്നും ഉയിർത്തെഴുന്നേറ്റശേഷം ശിഷ്യന്മാർ
തിരുവെഴുത്തും യേശു പറഞ്ഞ വാക്കുകളും അ
നുസ്മരിച്ചു. അതിനാൽ ശിഷ്യന്മാർ അവനെപ്പ
റ്റിയുള്ള തിരുവെഴുത്തുകളിലും യേശുവിൻെറ
വാക്കുകളിലും വിശ്വസിച്ചു.)
23പെസഹാ ഉത്സവത്തോടനുബന്ധിച്ച് യേ
ശുയെരൂശലേമിലായിരുന്നു. അവൻ ചെയ്ത
അത്ഭുതപ്രവൃത്തികളാൽ അനേകംപേർ അവ
നിൽ വിശ്വസിച്ചു. 24എന്നാൽ യേശു അവരെ
വിശ്വസിച്ചില്ല. എന്തുകൊണ്ടെന്നാൽ, അവ
രുടെ മനോഗതം യേശുവിനറിയാമായിരുന്നു.
25മറ്റുള്ളവരെപ്പറ്റി തന്നോടു പറയാൻ അവനു
ആരും ആവശ്യമായിരുന്നില്ല. ഒരാളുടെ മനസ്സി
ലെന്താണുള്ളതെന്ന് യേശുവിനറിയാമാ
യിരുന്നു.

### യേശുവും നിക്കോദേമൊസും

3 നിക്കോദേമൊസ് എന്നുപേരായ ഒരാളുണ്ടാ
യിരുന്നു. അയാൾ പരീശന്മാരിലൊരാളായി
രുന്നു. അവൻ ഒരു പ്രധാന യെഹൂദനേതാവാ
യിരുന്നു. 2ഒരു രാത്രി നിക്കോദേമൊസ് യേശുവി
നെ സമീപിച്ചു. നിക്കോദേമൊസ് പറഞ്ഞു,
“ഗുരോ, ദൈവം അയച്ച ഒരു അദ്ധ്യാപകനാണു
അങ്ങെന്നു ഞങ്ങൾക്കറിയാം. ദൈവസഹായ
മില്ലാതെ അങ്ങുചെയ്ത അത്ഭുതപ്രവൃത്തികൾ
ആർക്കും ചെയ്യാനാവില്ല.”
3യേശു മറുപടി പറഞ്ഞു, “ഞാൻ നിന്നോടു
സത്യമായി പറയാം, ഒരാൾ വീണ്ടും ജനിക്ക
ണം. വീണ്ടും ജനിക്കുന്നില്ലെങ്കിലവനു ദൈവ
രാജ്യം കാണാനാകില്ല.”
4നിക്കോദേമൊസ് പറഞ്ഞു, “എന്നാൽ വൃദ്ധ
നായ ഒരാൾക്ക് എങ്ങനെ വീണ്ടും ജനിക്കാനാ
കും? ഒരാൾക്കു വീണ്ടും അമ്മയുടെ ശരീരത്തിനു
ള്ളിൽ പ്രവേശിക്കാനാവില്ല! അതിനാലാർക്കും
രണ്ടാമതു ജനിക്കാനുമാവില്ല.”
5പക്ഷേ യേശുമറുപടി പറഞ്ഞു, “ഞാൻ നി
ന്നോടുസത്യമായി പറയാം. ഒരാൾ വെള്ളത്താ
ലും ആത്മാവിനാലും ജനിക്കണം. വെള്ളത്താ
ലും ആത്മാവിനാലും ജനിക്കാത്തവന് ദൈവരാ
ജ്യത്തേക്കു പ്രവേശനമില്ല .6ഒരാളുടെ ശരീരം
അയാളുടെ മനുഷ്യരായ അപ്പനമ്മമാരിൽ
നിന്നു ജനിച്ചതാണ്. പക്ഷേ ഒരുവൻെറ ആത്മീ
യ ജീവിതമാകട്ടെ ആത്മാവിൽനിന്നും ജനിച്ച
തുമാണ്. 7ഞാൻ പറഞ്ഞതിനെപ്പറ്റി വിസ്മയി
ക്കേണ്ട,‘ നീ വീണ്ടും ജനിക്കണം.’ 8കാറ്റ് അതിനു
പോകേണ്ടിടത്തേക്കു വീശുന്നു. കാറ്റിൻെറ
സ്വരം നീ കേൾക്കുന്നു. എന്നാൽ കാറ്റ് എവിടെ
നിന്നു വരുന്നുവെന്നോ അതെങ്ങോട്ടു പോകു
ന്നുവെന്നോ നിനക്കറിയില്ല. ആത്മാവിൽ
നിന്നു ജനിച്ചവനെപ്പറ്റിയും അതുപോലെ
യാണ്.”
9നിക്കോദേമൊസ് ചോദിച്ചു, “ഇതൊക്കെ എ
ങ്ങനെ സംഭവിക്കും?”
10യേശു പറഞ്ഞു, “യിസ്രായേലിലെ ഗുരുവാ
ണല്ലോ നീ. പക്ഷേ നിനക്കിപ്പോഴും ഒന്നും
മനസ്സിലാകാത്തതെന്ത്? 11ഞാൻ നിന്നോടു
സത്യമായി പറയുന്നു. ഞങ്ങൾ അറിയുന്നവ
യെപ്പറ്റി ഞങ്ങൾ പറയുന്നു. ഞങ്ങൾ കണ്ടതി
നെപ്പറ്റി ഞങ്ങൾ പറയുന്നു. പക്ഷേ ഞങ്ങൾ
നിങ്ങളോടു പറഞ്ഞതു നിങ്ങൾ സ്വീകരിക്കു
ന്നില്ല. 12ഞാൻ നിങ്ങളോടു ഭൂമിയിലെ കാര്യ
ങ്ങൾ സംസാരിച്ചു. പക്ഷേ നിങ്ങൾ എന്നെ
വിശ്വസിച്ചില്ല. അതിനാൽ ഞാൻ സ്വർഗ്ഗത്തി
ലെ കാര്യങ്ങൾ പറയുമ്പോൾ തീർച്ചയായും
നിങ്ങൾ വിശ്വസിക്കില്ല! 13സ്വർഗ്ഗത്തിൽനി
ന്നും വന്നിറങ്ങിയ മനുഷ്യപുത്രനല്ലാതാരും
സ്വർഗ്ഗത്തിലേക്കു കയറിയിട്ടില്ല.
14“മരുഭൂമിയിൽ മോശെ സർപ്പത്തെ ഉയർ
ത്തി.* മനുഷ്യപുത്രനെ സംബന്ധിച്ചും അങ്ങ
നെതന്നെ. മനുഷ്യപുത്രനും ഉയർത്തപ്പെടണം.
15മനുഷ്യപുത്രനിൽ വിശ്വസിക്കുന്ന എല്ലാവർ
ക്കും നിത്യജീവൻ ലഭിക്കേണ്ടതിനു തന്നെ.”
16തൻെറ ഏകപുത്രനെ നൽകുവാൻ തക്കവ
ണ്ണം ദൈവം ലോകത്തെ വളരെയധികം സ്നേ
ഹിച്ചു. അവനിൽ വിശ്വസിക്കുന്ന ഒരുവനും
നശിക്കാതിരിക്കുവാനും അവർക്കു നിത്യജീവൻ
ലഭിക്കുവാനും വേണ്ടി ദൈവം തൻെറമകനെ
ഈ ലോകത്തിലേക്കയച്ചു. 17ദൈവം തൻെറ
പുത്രനെ ലോകത്തിലേക്കയച്ചത് ലോകത്തെ
കുറ്റം വിധിക്കാനല്ല. തൻെറ പുത്രനിലൂടെ ലോ
കത്തെ രക്ഷിക്കാൻവേണ്ടിയാണ് ദൈവം അവ
നെ അയച്ചത്. 18ദൈവപുത്രനിൽ വിശ്വസിക്കു
ന്നവനെ വിധിക്കില്ല. എന്നാൽ വിശ്വസിക്കാ

---

**മരുഭൂമിയിൽ ... ഉയർത്തി** ദൈവത്തിൻെറ ജനത സർപ്പദംശനമേറ്റ് മരിക്കുകയായിരുന്നതിനാൽ, ഒരു പിച്ചള സർപ്പ ത്തെഉണ്ടാക്കി ഒരുതൂണിൽ തൂക്കുവാൻ ദൈവം മോശെയോടു പറഞ്ഞു. ആ സർപ്പത്തിനെ നോക്കുന്നവൻ രക്ഷപ്പെടും. സംഖ്യ. 21:4-9വായിക്കുക.

ത്തവൻ വിധിക്കപ്പെട്ടു കഴിഞ്ഞു. എന്തുകൊ
ണ്ടെന്നാൽ അയാൾ ദൈവത്തിൻെറ ഏകപുത്ര
ന്നിൽ വിശ്വസിച്ചില്ല. 19ഇക്കാര്യങ്ങൾ കൊണ്ട
വർ വിധിക്കപ്പെട്ടു: വെളിച്ചം ലോകത്തിലേക്കു
വന്നു കഴിഞ്ഞു, എന്നാലാളുകൾക്കതു വേണ്ടി
യിരുന്നില്ല. പകരം അവർക്ക് ഇരുട്ടാണ് അഭി
കാമ്യം. എന്തുകൊണ്ടെന്നാൽ അവരുടെ ചെ
യ്തികൾ ദുഷ്ടത നിറഞ്ഞതായിരുന്നു. 20ദുഷ്ട
തപ്രവർത്തിക്കുന്നവർ പ്രകാശത്തെ വെറുക്കു
ന്നു. അവർ വെളിച്ചത്തിലേക്കു വരില്ല. എന്തു
കൊണ്ടെന്നാൽ അവർ ചെയ്ത എല്ലാചീത്തപ്ര
വൃത്തിയും വെളിച്ചത്തു തെളിയും. 21സത്യമായ
മാർഗ്ഗം സ്വീകരിച്ചവർ പ്രകാശത്തിലേക്കുവരും.
അപ്പോൾ അയാളുടെ പ്രവൃത്തികൾ ദൈവത്തി
ലൂടെയാണു ചെയ്തതെന്ന് വെളിപ്പെടും.

## യേശുവും സ്നാപക യോഹന്നാനും

22അതിനുശേഷം യേശുവും ശിഷ്യന്മാരും യെ
ഹൂദ്യദേശത്തേക്കു പോയി. അവൻ അവിടെ
ശിഷ്യന്മാരോടൊത്തു താമസിച്ച് ആളുകളെ
സ്നാനപ്പെടുത്തി. 23യോഹന്നാനും ഐനോ
നിൽ ആളുകളെ സ്നാനപ്പെടുത്തുന്നുണ്ടായി
രുന്നു. ശാലേമിനടുത്തുള്ള സ്ഥലമായിരുന്നു
ഐനോൻ. അവിടെ ഇഷ്ടം പോലെ വെള്ളം
ഉണ്ടായിരുന്നതുകൊണ്ടാണ് യോഹന്നാൻ
അവിടെ സ്നാനം നടത്തിയത്. സ്നാനപ്പെടു
ന്നതിന് ആളുകൾ അങ്ങോട്ടു പോയിരുന്നു.
24(അന്ന് യോഹന്നാൻ തടവിൽ ആക്കപ്പെട്ടിരു
ന്നില്ല.)

25യോഹന്നാൻെറ ചില ശിഷ്യന്മാരും ഒരു
യെഹൂദനും തമ്മിൽ ഒരുവാദമുണ്ടായി. ശുദ്ധീക
രണത്തെപ്പറ്റിയായിരുന്നു തർക്കം. 26അതിനാൽ
ശിഷ്യന്മാർ യോഹന്നാനെ സമീപിച്ചു. അവർ
പറഞ്ഞു, "റബ്ബീ, യോർദ്ദാൻനദിയുടെ മറുകര
യിൽ അങ്ങയോടൊത്തുണ്ടായിരുന്ന ആളെ ഓർ
ക്കുന്നില്ലേ? അയാളെപ്പറ്റിയായിരുന്നു അങ്ങ്
പ്രസംഗിച്ചിരുന്നത്. ആ മനുഷ്യൻ ആളുകളെ
സ്നാനപ്പെടുത്തുന്നു. ഒട്ടേറെപ്പേർ അവനെ
സമീപിക്കുന്നുമുണ്ട്."

27യോഹന്നാൻ മറുപടി പറഞ്ഞു, "ദൈവം
നൽകുന്നതേ ആർക്കും കിട്ടൂ. 28ഞാൻ പറഞ്ഞതു
നിങ്ങൾ കേട്ടതല്ലേ? 'ഞാൻ ക്രിസ്തുവല്ല. അവ
ൻെറ വഴിയൊരുക്കുവാൻ ദൈവം അയച്ചവൻ
മാത്രമാണു ഞാൻ.' 29വധുവരൻേറതുമാത്രമാണ്.
വരൻെറ സഹായിയും സുഹൃത്തുമായവൻ വര
ൻെറ വരവിന് കാത്തു നിൽക്കുന്നു. അയാളുടെ
സ്വരം കേൾക്കുമ്പോൾ സുഹൃത്ത് ആഹ്ലാദിക്കു
ന്നു. എൻെറ ആഹ്ലാദസമയം ഇതാ എത്തിയിരി
ക്കുന്നു. 30അവൻ വളരണം. ഞാൻ എളിയവനാ
കുകയും വേണം.

## സ്വർഗ്ഗത്തിൽ നിന്നും വരുന്നവൻ

31"മുകളിൽ നിന്നുവരുന്നവൻ എല്ലാവരെക്കാ
ളും ശ്രേഷ്ഠനാണ്. ഭൂമിയിലുള്ളവൻ ഭൂമിയുടേ
താണ്. അവൻ ഭൂമിയിലെ കാര്യങ്ങളെപ്പറ്റി പറ
യുന്നു. പക്ഷേ സ്വർഗ്ഗത്തിൽനിന്നും വരുന്ന
വൻ മറ്റെല്ലാവരെക്കാൾ ശ്രേഷ്ഠനാണ്. 32താൻ
കണ്ടതും കേട്ടതും അവൻ പറയുന്നു. പക്ഷേ
അവൻെറ വാക്കുകൾ ജനങ്ങൾ സ്വീരിക്കുന്നില്ല.
33അവൻെറ വാക്കുകൾ സ്വീകരിക്കുന്നവൻ
ദൈവം സത്യമാണെന്നതിനു മുദ്രപതിപ്പിക്കു
ന്നു. 34ദൈവം അവനെ അയച്ചു. ദൈവം അയ
ച്ചവൻ ദൈവത്തിൻെറ വാക്കുകൾ ഉച്ചരിക്കു
ന്നു. ദൈവം ആത്മാവിനെ മുഴുവനായി അവ
നുനൽകിയിരിക്കുന്നു. 35പിതാവ് പുത്രനെ
സ്നേഹിക്കുന്നു. പിതാവ് പുത്രന് എല്ലാറ്റിനും
മേലെ ശക്തി നൽകി. 36പുത്രനിൽ വിശ്വസിക്കു
ന്നവന് നിത്യ ജീവൻ ഉണ്ട്. പുത്രനെ അനുസരി
ക്കാത്തവന് ആ ജീവിതമൊരിക്കലും ലഭിക്കില്ല.
ദൈവകോപം അവനിലുണ്ടാകും."

## യേശു ഒരു ശമര്യക്കാരിയോടു സംസാരിക്കുന്നു

4 യേശു യോഹന്നാനെക്കാൾ കൂടുതൽ പേരെ
സ്നാനപ്പെടുത്തുകയും ശിഷ്യന്മാരാക്കുക
യും ചെയ്യുന്നുണ്ടെന്ന് പരീശന്മാർ അറിഞ്ഞു.
2(പക്ഷെ യേശു യഥാർത്ഥത്തിൽ ആരെയും
സ്നാനപ്പെടുത്തിയിരുന്നില്ല. അവനുവേണ്ടി
അവൻെറ ശിഷ്യന്മാരാണതു ചെയ്തത്.) ഇതെ
പ്പറ്റി പരീശന്മാർ കേട്ടുവെന്ന് യേശു അറിഞ്ഞു.
3അതിനാൽ യേശു യെഹൂദ്യാവിട്ട് ഗലീലയി
ലേക്കു മടങ്ങിപ്പോയി. 4അങ്ങോട്ടുള്ള വഴിയേ
യേശുവിന് ശമര്യരാജ്യത്തുകൂടി പോകേണ്ടിയി
രുന്നു.

5ശമര്യയിൽ സുഖാർ എന്ന നഗരത്തിൽ യേ
ശു വന്നു. യാക്കോബ് തൻെറ പുത്രൻ യോസേ
ഫിനു നൽകിയ കൃഷിയിടത്തിനടുത്താണ് ഈ
സ്ഥലം. 6യാക്കോബിൻെറ കിണർ അവിടെയാ
യിരുന്നു. ദീർഘയാത്രയിൽ യേശുവളരെ ക്ഷീ
ണിതനായിരുന്നു. അവൻ കിണറ്റിൻ കരയിലി
രുന്നു. നേരം ഉച്ചയോടടുത്തിരുന്നു. 7ഒരു ശമര്യ
ക്കാരി വെള്ളം കോരാൻ അവിടെയെത്തി.
യേശു അവളോടു പറഞ്ഞു, "എനിക്കു കുടിക്കാ
നല്പം വെള്ളം തരൂ." 8(യേശുവിൻെറ ശിഷ്യന്മാർ
ഗ്രാമത്തിൽ ആഹാരം വാങ്ങവേയാണിതു
സംഭവിച്ചത്.) 9ശമര്യക്കാരി മറുപടി പറഞ്ഞു,
"നീ എന്നോടു വെള്ളം ചോദിച്ചത് എന്നെ
അത്ഭുതപ്പെടുത്തുന്നു! നീ യെഹൂദനും ഞാൻ
ശമര്യക്കാരിയുമാണ്!"(യെഹൂദർ ശമര്യക്കാരുടെ
സുഹൃത്തുക്കളായിരുന്നില്ല.)

10യേശു മറുപടി പറഞ്ഞു, "ദൈവം എന്താ
ണു തരുന്നത് എന്നതിനെപ്പറ്റി നിനക്കറിയില്ല.
ദാഹജലം ചോദിച്ച ഞാനാരെന്നുംനിനക്കറിയി
ല്ല. നീ അറിഞ്ഞിരുന്നെങ്കിൽ നീ എന്നോടു
ചോദിക്കുകയും ഞാൻ നിനക്കു ജീവജലം തരി
കയും ചെയ്യുമായിരുന്നു."

11സ്ത്രീ പറഞ്ഞു,"പ്രഭോ, അങ്ങയ്ക്കെവിടെ
നിന്നു ജീവജലം കിട്ടും? കിണറിനാണെങ്കിൽ
വളരെ ആഴം ഉണ്ട്. അങ്ങയുടെ കയ്യിലാകട്ടെ
പാത്രവുമില്ല. 12നീ ഞങ്ങളുടെ പിതാവ് യാക്കാ
ബിനെക്കാൾ ശ്രേഷ്ഠനാണോ? യാക്കോബാണു
ഞങ്ങൾക്ക് ഈ കിണർ നൽകിയത്. അവൻ
ഇതിൽനിന്നും സ്വയം വെള്ളം കുടിച്ചു. അവ
ൻെറ മക്കളും അവൻെറ മൃഗങ്ങളും ഇതിൽ
നിന്നാണു വെള്ളം കുടിച്ചിരുന്നത്."

13യേശു മറുപടിപറഞ്ഞു, "ഈ വെള്ളം കുടി
ക്കുന്നവർക്കൊക്കെ വീണ്ടും ദാഹിക്കും. 14എന്നാ
ൽ ഞാൻ നൽകുന്ന വെള്ളം കുടിക്കുന്നവർക്ക്
ഒരിക്കലും ദാഹിക്കില്ല. ഞാൻ നൽകുന്ന വെള്ളം
അയാളിൽ ഒരു നീരുറവുപോലെ ഒഴുകികൊ
ണ്ടിരിക്കും. ഞാൻ നൽകുന്ന വെള്ളം അവനെ
നിത്യജീവനിലേക്കു നയിക്കും."

15സ്ത്രീ യേശുവിനോടു പറഞ്ഞു, "പ്രഭോ,
എനിക്കാവെള്ളം തന്നാലും. എനിക്കു വീണ്ടും
ദാഹമുണ്ടാകാതിരിക്കട്ടെ. പിന്നെ ഇവിടെ
വെള്ളം കോരാനും വരേണ്ട ആവശ്യം ഉണ്ടാക
യില്ലല്ലോ." 16യേശു അവളോടു പറഞ്ഞു,
"പോയി നിൻെറ ഭർത്താവിനെയും കൂട്ടി മട
ങ്ങി വരൂ."

17സ്ത്രീ മറുപടി പറഞ്ഞു, "പക്ഷേ എനിക്കു
ഭർത്താവില്ല."യേശു അവളോടു പറഞ്ഞു,"നി
നക്കു ഭർത്താവില്ലെന്നു പറഞ്ഞതു ശരിയാണ്.
18യഥാർത്ഥത്തിൽ നിനക്കുഅഞ്ചു ഭർത്താക്കന്മാ
രുണ്ടായിരുന്നു. എന്നാൽ നിന്റെ കൂടെ ഇപ്പോ
ഴുള്ളവൻ നിന്റെ ഭാർത്താവല്ല. നീ എന്നോടു
സത്യം പറഞ്ഞു." 19സ്ത്രീ പറഞ്ഞു, "പ്രഭോ,
അങ്ങ് ഒരു പ്രവാചകനാണ് എന്നു ഞാൻ കാ
ണുന്നു. 20ഞങ്ങളുടെ പിതാക്കന്മാർ ഈ പർവ്വ
തത്തിൽ നമസ്കരിച്ചുവന്നു. എന്നാൽ നിങ്ങൾ
യെഹൂദർ അവകാശപ്പെടുന്നു യെരൂശലേമാണ്
നമസ്ക്കരിക്കേണ്ട യഥാർത്ഥ സ്ഥലമെന്ന്."

21യേശു പറഞ്ഞു, "സ്ത്രീയേ, എന്നിൽ വിശ്വ
സിക്കൂ! നിങ്ങൾ പിതാവിനെ നമസ്കരിക്കുന്ന
ത് യെരൂശലേമിലോ ഈ മലയിലോ അല്ലാതാ
കുന്നസമയം വരുന്നു. 22നിങ്ങൾ ശമര്യക്കാർ
മനസ്സിലാകാത്തതിനെ നമസ്കരിക്കുന്നു. ഞ
ങ്ങൾ യെഹൂദർ മനസ്സിലാകുന്നതിനെ നമസ്ക
രിക്കുന്നു. രക്ഷ യെഹൂദരിൽ നിന്നാണു വരുന്ന
ത്. 23യഥാർത്ഥ നമസ്കാരികൾ പിതാവിനെ
ആത്മാവിലും സത്യത്തിലും നമസ്കരിക്കുന്ന
സമയം വരും. ആ സമയമിതാ എത്തിക്കഴിഞ്ഞു.
അത്തരത്തിലുള്ളവർ തന്റെ നമസ്കാരികളാ
കാനാണ് പിതാവാഗ്രഹിക്കുന്നത്. 24ദൈവം
ആത്മാവാണ്. അതിനാൽ ദൈവത്തെ നമസ്ക
രിക്കുന്നവർ ആത്മാവിലും സത്യത്തിലും നമ
സ്കരിക്കണം."

25സ്ത്രീപറഞ്ഞു, "മശീഹാ വരുന്നുണ്ടെന്ന് എ
നിക്കറിയാം." (അവൻ ക്രിസ്തു എന്നു വിളിക്ക
പ്പെടുന്നു.) "മശീഹാ വരുമ്പോൾ അവൻ ഞങ്ങ
ൾക്കെല്ലാം വിശദമാക്കി തരും."

26അപ്പോൾ യേശുപറഞ്ഞു, "ആ മനുഷ്യനാ
ണ് നിന്നോടു സംസാരിക്കുന്നത്. ഞാനാണ് മ
ശീഹാ."

27ആ സമയം യേശുവിന്റെ ശിഷ്യന്മാർ നഗര
ത്തിൽനിന്നും മടങ്ങിയെത്തി. യേശു ഒരു സ്ത്രീ
യുമായി സംസാരിക്കുന്നതു കണ്ട് അവർ അത്ഭു
തപ്പെട്ടു. എന്നാൽ "നിനക്കെന്തു വേണം?"എ
ന്നോ "നീ എന്താണവളോടു സംസാരിക്കുന്ന
ത്?" എന്നോ ആരും ചോദിച്ചില്ല.

28അപ്പോൾ ആ സ്ത്രീ തന്റെകുടം അവിടെ
വെച്ച് നഗരത്തിലേക്കുപോയി. അവൾ ആളുക
ളോട് ഇങ്ങനെപറഞ്ഞു, 29"ഞാനിതുവരെ ചെ
യ്തതെല്ലാം ഒരാൾ എന്നോടുപറഞ്ഞു.വന്ന് അ
വനെ കാണുക. അവനായിരിക്കാം ക്രിസ്തു."
30അതിനാൽ ആളുകളെല്ലാം നഗരംവിട്ട് യേശു
വിനെ കാണാൻ പോയി.

31ആ സ്ത്രീ നഗരത്തിലായിരിക്കവേ ശിഷ്യ
ന്മാർ യേശുവിനോടപേക്ഷിച്ചു, "റബ്ബീ, എന്തെ
ങ്കിലും കഴിച്ചാലും."

32പക്ഷേ യേശുപറഞ്ഞു,"എനിക്ക് നിങ്ങൾക്ക
റിയാത്ത ആഹാരമുണ്ട്."

33അതുകേട്ട് ശിഷ്യന്മാർ സ്വയം ചോദിച്ചു,
"ഇനി ആരെങ്കിലും നേരത്തെ അദ്ദേഹത്തിനു
ഭക്ഷണം കൊടുത്തോ?"

34യേശുപറഞ്ഞു, "ദൈവം എന്നിലേല്പിച്ച
കർത്തവ്യ നിർവ്വഹണമാണ് എന്റെ ഭക്ഷണം.
അവനെന്നെ ഏല്പിച്ച ജോലി തീർക്കുകയാണെ
ന്റെ ഭക്ഷണം. 35വിതയ്ക്കുമ്പോൾ നിങ്ങൾ
പറയും നാലുമാസം കൂടി കാത്തിരുന്നാൽ വിള
വെടുക്കാം." പക്ഷേ ഞാൻ നിങ്ങളോടു പറയു
ന്നു, "നിങ്ങളുടെ കണ്ണുകൾ തുറക്കുക. എന്നിട്ട്
ജനങ്ങളെ നോക്കുക. വിളവെടുക്കാറായ വയൽ
പോലെയാണവർ. 36കൊയ്യുന്നവനിപ്പോഴും
കൂലി കിട്ടുന്നു. അയാൾ നിത്യജീവിതത്തിലേ
ക്കു വിളവുശേഖരിക്കുന്നു. അതിനാലിപ്പോൾ
വിതച്ചവനും കൊയ്യുന്നവനും ഒരുപോലെ
ആഹ്ലാദിക്കാം. 37നമ്മൾ പറയാറുണ്ടല്ലോ 'ഒരാൾ
വിതയ്ക്കുന്നു, വേറൊരാൾ കൊയ്യുന്നു' അതു
സാർത്ഥകമാകുന്നു. 38നിങ്ങൾ വിതയ്ക്കാത്തതു
കൊയ്യാനാണു ഞാൻ നിങ്ങളെ അയച്ചത്. മറ്റു
ള്ളവർ വേലചെയ്യുന്നു. അവരുടെവേലയ്ക്കു
നിങ്ങൾക്കു പ്രതിഫലം കിട്ടുന്നു."

39നഗരത്തിൽ നിന്നും ഒട്ടേറെ ശമര്യക്കാർ യേ
ശുവിൽ വിശ്വസിച്ചു. യേശുവിനെപ്പറ്റി ആ
സ്ത്രീ പറഞ്ഞതു കേട്ടാണവർ വിശ്വസിച്ചത്.
അവൾ അവരോടു പറഞ്ഞു, "ഞാനിതുവരെ
ചെയ്തതെല്ലാം അവൻ എന്നോടു പറഞ്ഞു."
40ശമര്യക്കാർ യേശുവിന്റെയടുത്തേക്കു പോ
യി. തങ്ങളോടൊത്തു താമസിക്കാൻ അവർ യേ
ശുവിനോടു അപേക്ഷിച്ചു. അതിനാൽ അവൻ
അവിടെ രണ്ടുദിവസം തങ്ങി. 41യേശുവിന്റെ
വാക്കുകൾകേട്ട് വളരെപ്പേർ അവനിൽ വിശ്വ
സിച്ചു.

42ആളുകൾ ആ സ്ത്രീയോടു പറഞ്ഞു, "ആ
ദ്യം നീ പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ ഞ
ങ്ങൾ യേശുവിൽവിശ്വസിച്ചു. ഇപ്പോൾ ഞ
ങ്ങൾ സ്വയം കേട്ടതിന്റെ വെളിച്ചത്തിൽ
വിശ്വസിക്കുന്നു. ഇവൻ തന്നെയാണു ലോകര
ക്ഷകനെന്നു ഞങ്ങളറിയുന്നു."

## ഉദ്യോഗസ്ഥന്റെ പുത്രനെ സുഖപ്പെടുത്തുന്നു

(മത്താ. 8:5-13; ലൂക്കൊ. 7:110)

43രണ്ടു ദിവസങ്ങൾക്കു ശേഷം യേശു അവിടം
വിട്ടു ഗലീലയിലേക്കുപോയി.44(ഒരു പ്രവാച
കനും സ്വന്തം നാട്ടിൽ ബഹുമാനം ഇല്ലായെന്ന്
അതിനു മുമ്പാണു യേശു പറഞ്ഞത്.) 45ഗലീല
യിലെത്തിയ യേശുവിനെഅവിടത്തുകാർ സ്വീ
കരിച്ചു. യെരൂശലേമിലെ പെസഹ ഉത്സവ
ത്തിൽ അവൻ ചെയ്ത കാര്യങ്ങൾ അവരെല്ലാം
കണ്ടിരുന്നു. അവരും അവിടെയുണ്ടായിരുന്നു.

46ഗലീലയിലെ കാനാവിലേക്കു യേശുവീ
ണ്ടും പോയി. അവിടെയാണ് യേശു വെള്ള
ത്തെ വീഞ്ഞാക്കിയത്. രാജാവിന്റെ പ്രധാന
പ്പെട്ട ഒരു ഉദ്യോഗസ്ഥൻ കഫർന്നഹൂമിൽ താമ
സിച്ചിരുന്നു. അയാളുടെ മകന് രോഗം പിടിപെ
ട്ടിരുന്നു. 47യേശു യെഹൂദ്യയിൽനിന്ന് ഗലീല
യിലെത്തിയിട്ടുണ്ടെന്ന് അയാൾ കേട്ടു. അതി
നാൽ അയാൾ കാനാവിൽ യേശുവിന്റെയടു
ത്തേക്കു പോയി. കഫർന്നഹൂമിൽ വന്ന് തന്റെ
പുത്രന്റെ രോഗം ഭേദമാക്കാൻ അയാൾ യേശു
വിനോടപേക്ഷിച്ചു. ആ കുട്ടി മരിക്കാറായി
രുന്നു. 48യേശു അയാളോടു പറഞ്ഞു, "എന്നിൽ
വിശ്വസിക്കും മുമ്പ് നിങ്ങൾക്ക് വീര്യപ്രവൃത്തി
കളും അത്ഭുതപ്രവൃത്തികളും കാണണംഅല്ലേ?"
49രാജാവിന്റെ ഉദ്യോഗസ്ഥൻ പറഞ്ഞു,
"പ്രഭോ, എന്റെ കൊച്ചു മകൻ മരിക്കും മുമ്പ്
എന്റെ വീട്ടിലേക്കു വന്നാലും."50യേശു മറു
പടിപറഞ്ഞു, "പോകൂ. നിന്റെ മകൻ ജീവി
ക്കും." അയാൾ യേശുവിന്റെ വാക്കുകൾ വിശ്വ
സിച്ചു വീട്ടിലേക്കു പോയി. 51വീട്ടിലേക്കു
പോകും വഴി അയാളുടെ ദാസന്മാർ വന്ന്
സന്ധിച്ചു അയാളോടു പറഞ്ഞു, "അങ്ങയുടെ
മകനു സുഖമായി."

52അയാൾചോദിച്ചു, "എത്ര മണിക്കാണ് അവ
ന്റെ ആരോഗ്യം മെച്ചപ്പെട്ടു തുടങ്ങിയത്?"
ദാസന്മാർ മറുപടി പറഞ്ഞു, "ഇന്നലെ ഒരു
മണിക്കാണ് പനി വിട്ടത്."

53ഒരുമണി സമയത്താണ് "നിന്റെ മകൻ ജീ
വിക്കും."എന്ന് യേശുപറഞ്ഞതെന്ന് അയാൾ ഓ
ർത്തു. അതിനാൽ അയാളും അയാളുടെ വീട്ടു
കാരും യേശുവിൽ വിശ്വസിച്ചു. 54യെഹൂദ്യയി
ൽനിന്നുംഗലീലയിൽ എത്തിയതിനുശേഷം യേ
ശുപ്രവർത്തിച്ച രണ്ടാമത്തെ വീര്യപ്രവൃത്തി
യായിരുന്നു അത്.

### കുളക്കരയിൽ ഒരാളെ സുഖപ്പെടുത്തുന്നു

5 യേശു പിന്നീട് ഒരു പ്രത്യേകയെഹൂദ ഉത്സ
വത്തിനായി യെരൂശലേമിലേക്കു പോയി.
2അവിടെ അഞ്ചു മണ്ഡപങ്ങളുള്ള ഒരുകുളം ഉ
ണ്ടായിരുന്നു. യെഹൂദഭാഷയിൽ അതിനെ
ബെഥെസ്ദാ എന്നു വിളിച്ചിരുന്നു. ആട്ടുവാ
തിലിനരികിലായിരുന്നു ഈ കുളം. 3കുളക്കരയി
ലെ മണ്ഡപങ്ങളിൽ ധാരാളം രോഗികൾ കിട
ന്നിരുന്നു. അവരിൽ അന്ധരും മുടന്തരും തളർ
വാതക്കാരുമുണ്ടായിരുന്നു.4* 5അവിടെ മുപ്പ
ത്തെട്ടുവർഷമായി രോഗംബാധിച്ച ഒരാളുണ്ടാ
യിരുന്നു.6അയാളവിടെ കിടക്കുന്നത് യേശു ക
ണ്ടു. വളരെക്കാലമായി അയാൾ രോഗിയാണെ
ന്ന് യേശുവിനു മനസ്സിലായി. യേശു അയാളോ
ടുചോദിച്ചു,"നിനക്കുസുഖമാകണമെന്നുണ്ടോ?
7രോഗി മറുപടിപറഞ്ഞു,"പ്രഭോ, വെള്ളം ഇ
ളകിതുടങ്ങുമ്പോൾ എന്നെ വെള്ളത്തിലിറ
ക്കാൻ ആരുമില്ല. ആദ്യം ഇറങ്ങാൻ ഞാൻ ശ്രമി
ക്കാറുണ്ട്. പക്ഷേ അപ്പോഴേക്കും എന്നെക്കാൾ
മുമ്പേ മറ്റാരെങ്കിലും വെള്ളത്തിൽ ഇറങ്ങിയി
രിക്കും."
8അപ്പോൾ യേശു പറഞ്ഞു,"എഴുന്നേൽക്കൂ!
നിന്റെ കിടക്കയുമെടുത്ത് നടന്നു പോകൂ."
9ഉടൻതന്നെ അയാളുടെ രോഗം ഭേദമായി.
അയാൾ തന്റെ കിടക്കയുമെടുത്ത് നടക്കാൻ
തുടങ്ങി. ഒരു ശബ്ബത്തു ദിവസമായിരുന്നു ഇതു
സംഭവിച്ചത്. 10അതിനാൽ സുഖപ്പെട്ടവനോട്
യെഹൂദർ പറഞ്ഞു,"ഇന്നു ശബ്ബത്താണ്. ഇന്നു
കിടക്കയെടുക്കുന്നതു ന്യായപ്രമാണത്തിനു
വിരുദ്ധമാണ്."
11പക്ഷേ അയാൾ മറുപടി പറഞ്ഞു, "എന്നെ
സുഖപ്പെടുത്തിയവൻ എന്നോടു പറഞ്ഞു, 'നി
ന്റെ കിടക്കയുമെടുത്ത് നടക്കുക' എന്ന്."
12യെഹൂദർ അയാളോടു ചോദിച്ചു, "കിടക്ക
യുമെടുത്തു നടക്കുവാൻ ആരാണു നിന്നോടു
പറഞ്ഞത്?"
13എന്നാൽ അത് ആരാണെന്നു തിരിച്ചറിയു
വാൻ അയാൾക്കായില്ല. അവിടെ ഒട്ടേറെപ്പേരു
ണ്ടായിരുന്നു. യേശു അവിടം വിട്ടുപോവുകയും
ചെയ്തു.
14പിന്നീട് യേശു അയാളെ ദൈവാലയത്തിൽ
വച്ചുകണ്ടു. യേശു അയാളോടു പറഞ്ഞു, "നോ
ക്കൂ, നിനക്കിപ്പോൾ സുഖമായി. എന്നാൽ കൂടു
തൽ കുഴപ്പങ്ങളുണ്ടാകാതിരിക്കാൻ പാപങ്ങൾ
ചെയ്യാതിരിക്കുക."
15അനന്തരം അയാൾ യെഹൂദരുടെയടുത്തേ
ക്ക്മടങ്ങി. യേശുവാണ് തന്റെരോഗം ഭേദമാക്കി
യതെന്ന് അയാൾ അവരോട് പറഞ്ഞു.
16യേശു ഇതെല്ലാംചെയ്തത് ശബ്ബത്ത് ദിവസ
മായിരുന്നു. അതുകൊണ്ട് യെഹൂദർ യേശുവി
നെ പീഡിപ്പിക്കാൻ തുടങ്ങി. 17എന്നാൽ യേശു
യെഹൂദരോടു പറഞ്ഞു,"എന്റെപിതാവ് ഒരി
ക്കലും പ്രവൃത്തികൾ നിർത്തിയിട്ടില്ല. അതിനാ
ൽ ഞാനും ജോലി ചെയ്യുന്നു."
18ഇതുകൊണ്ടാണ് യെഹൂദർ കുറെക്കൂടി രൂക്ഷ
മായി യേശുവിനെ കൊല്ലാൻ ശ്രമിച്ചത്. അവർ
പറഞ്ഞു,"ആദ്യം യേശു ശബ്ബത്തിന്റെ ന്യായ
പ്രമാണം ലംഘിക്കുന്നു. പിന്നെ പറഞ്ഞു, ദൈ
വമാണ് തന്റെ പിതാവെന്ന്. അവൻ സ്വയം
ദൈവത്തിനു തുല്യനാക്കുകയാണ്."

### യേശുവിന് ദൈവത്തിന്റെ അധികാരം

19പക്ഷേ യേശു മറുപടിപറഞ്ഞു,"ഞാൻ നി
ങ്ങളോടു സത്യമായി പറയാം. പുത്രന് സ്വയം
ഒന്നും ചെയ്യാനാവില്ല. പിതാവ് ചെയ്യുന്ന
തായി കാണുന്നതുമാത്രമേ പുത്രൻ ചെയ്യൂ.
അപ്പൻ ചെയ്യുന്നതു തന്നെ മകനും ചെയ്യുന്നു.
20പിതാവ് പുത്രനെ സ്നേഹിക്കുകയും താൻ
ചെയ്യുന്നതെല്ലാം അവനുകാണിച്ചു കൊടുക്കു
കയും ചെയ്യുന്നു. ഇയാൾ സുഖപ്പെട്ടു. ഇതിനെ
ക്കാൾ വലിയ പ്രവൃത്തികൾ പിതാവ് പുത്രനു
കാണിച്ചു കൊടുക്കും. അപ്പോൾ നിങ്ങളെല്ലാവ
രും അത്ഭുതപ്പെടും. 21മരിച്ചവരെ ഉയിർത്തെഴു
ന്നേല്പിച്ച് പിതാവ് അവർക്കു ജീവൻ നൽകുന്നു.
അതേപോലെ പുത്രനും തനിക്കു വേണ്ടപ്പെട്ടവ
ർക്ക് ജീവൻ നൽകുന്നു. 22പിതാവ് ആരെയും
വിധിക്കുന്നില്ല. എന്നാൽ എല്ലാ വിധിയ്ക്കു
മുള്ള ശക്തി പിതാവ് പുത്രനു നൽകിയിരി
ക്കുന്നു. 23പിതാവിനെ ആദരിക്കുമ്പോലെ
തന്നെ പുത്രനെയും ആളുകൾ ആദരിക്കുംവിധ
മാണ് ദൈവം ഇതു ചെയ്തിരിക്കുന്നത്. ഒരാൾ
പുത്രനെ ആദരിക്കാതിരുന്നാൽ യഥാർത്ഥ
ത്തിൽ അയാൾ പിതാവിനെയും ആദരിക്കുന്നി
ല്ല. പിതാവാണ് പുത്രനെ അയച്ചത്.
24"ഞാൻ നിങ്ങളോട് സത്യമായിപറയാം. എ
ന്റെ വാക്കുകൾ കേൾക്കുകയും എന്നെ അയച്ച
വനിൽ വിശ്വസിക്കുകയും ചെയ്യുന്ന ആൾക്ക്
നിത്യജീവൻ ലഭിക്കും. അയാൾ കുറ്റക്കാരനായി
വിധിക്കപ്പെടില്ല. അയാൾ മരണത്തെവിട്ട് ജീവ
നിൽ പ്രവേശിച്ചുകഴിഞ്ഞു.25ഞാൻ നിങ്ങളോ
ടുസത്യമായി പറയട്ടെ. ഒരു പ്രധാന സമയമി
താവരുന്നു. അത് എത്തിക്കഴിഞ്ഞിരിക്കുന്നു. പാ
പത്തിൽ മരിച്ചവർ മനുഷ്യപുത്രന്റെ സ്വരം
കേൾക്കും. അവന്റെ വാക്കുകൾ സ്വീകരിച്ചവർ
നിത്യജീവൻ നേടുകയുംചെയ്യും. 26ജീവൻ പി
താവിൽ നിന്നുതന്നെ വരുന്നതാണ്. അതിനാൽ
പിതാവ് ജീവൻനൽകുന്നതിനും പുത്രനെ അനു
വദിച്ചിട്ടുണ്ട്. 27എല്ലാവരെയും വിധിക്കാനുള്ള
അധികാരവും പിതാവ്പുത്രന് നൽകി. എന്തു
കൊണ്ട്? ആ പുത്രൻ മനുഷ്യപുത്രനാണ്. 28ഇ
തിൽഅത്ഭുതപ്പെടരുത്. എല്ലാ മരിച്ചവരും അവ
രുടെശവകുടീരങ്ങളിൽനിന്ന് അവന്റെ ശബ്ദം
കേൾക്കുന്ന സമയം പുറത്തുവരും. 29നന്മ ചെ
യ്തവർ ഉയിർത്തെഴുന്നേറ്റ് നിത്യജീവൻ നേടും
എന്നാൽ തിന്മചെയ്തവർ ഉയിർത്തെഴുന്നേറ്റ്
ന്യായവിധിയെ സ്വീകരിക്കും.

### യെഹൂദരോടു തുടർന്നു സംസാരിക്കുന്നു!

30"എനിക്കു സ്വന്തമായി ഒന്നുംചെയ്യാൻ കഴി
യില്ല. കേൾക്കുന്നതുപോലെ ഞാൻ വിധിക്കു
ന്നു. അതിനാൽ എന്റെ ന്യായവിധി നീതിപൂ
ർവ്വമായിരിക്കും. എന്തുകൊണ്ടെന്നാൽ ഞാനെ

---

**വാക്യം3** ചിലഗ്രീക്കു പതിപ്പുകളിൽ, "വെള്ളം ഇളകു
ന്നതിന് അവർ കാത്തിരുന്നു." എന്നും ചേർത്തിട്ടുണ്ട്.
പിൽക്കാലത്തെ ചില പതിപ്പുകളിൽ വാക്യം4:
"ഇടയ്ക്ക് കർത്താവിന്റെ ഒരു ദൂതൻ കുളത്തിലേ
ക്കിറങ്ങിവരികയും ജലം ഇളക്കുകയും ചെയ്തു.
ദൂതൻ അങ്ങനെ ചെയ്തുകഴിഞ്ഞപ്പോൾ ജലാശയ
ത്തിലേക്കിറങ്ങേണ്ട ആദ്യത്തെ ആൾ കുളത്തിലേക്കി
റങ്ങുകയും അയാളുടെ രോഗങ്ങളെല്ലാം ഭേദപ്പെടുക
യും ചെയ്തു എന്നും ചേർത്തിട്ടുണ്ട്.

ന്നെത്തന്നെ സന്തോഷിപ്പിക്കാൻശ്രമിക്കില്ല. പ
ക്ഷേ എന്നെ അയച്ചവനെ എനിക്കു സന്തു
ഷ്ടനാക്കണം.
31"ഞാൻ എന്നെപ്പറ്റിത്തന്നെ ആളുകളോടു
പറയുന്നത് സാധുവല്ല. 32എന്നാൽ എന്നെപ്പറ്റി
അവരോടു പറയുന്ന മറ്റൊരാളുണ്ട്. എന്നെപ്പറ്റി
അയാൾ പറയുന്നതൊക്കെ സത്യമാണെന്ന് എ
നിക്കറിയാം.
33"നിങ്ങൾ യോഹന്നാന്റെ അടുത്തേക്ക്
ആളെ അയച്ചു. അയാൾ നിങ്ങളോട് സത്യ
ത്തെപ്പറ്റി പറഞ്ഞു,34എന്നെപ്പറ്റി മറ്റുള്ളവരോടു
പറയാൻ എനിയ്ക്കൊരാളും വേണ്ട. നിങ്ങൾ
രക്ഷപ്രാപിക്കുന്നതിനാണ് ഞാനിതൊക്കെ
നിങ്ങളോടു പറയുന്നത്. 35കത്തിക്കൊണ്ട് പ്ര
കാശം നൽകുന്ന വിളക്കു പോലായിരുന്നു യോ
ഹന്നാൻ. അയാളുടെ വെളിച്ചം അല്പനേരം
ആസ്വദിക്കാൻ നിങ്ങൾക്കു സന്തോഷമായി
രുന്നു. 36എന്റെ സാക്ഷ്യം യോഹന്നാനെക്കാൾ
മഹത്തരമാണ്. എന്റെ പ്രവൃത്തികൾ തന്നെ
എന്റെ സാക്ഷ്യം. ഇതൊക്കെ സഫലമാക്കാനാ
ണു പിതാവെന്നെ നിയോഗിച്ചതെന്നകാര്യം
ഞാൻ സാക്ഷ്യപ്പെടുത്തുന്നു. 37പക്ഷേ നിങ്ങ
ളൊരിക്കലും ഈ സ്വരം കേട്ടിട്ടില്ല. ഞാൻ
ചെയ്യുന്ന കാര്യങ്ങൾക്കുള്ള സാക്ഷ്യമാണ് എനി
ക്കുള്ള പിതാവിന്റെ നിയോഗം. അവന്റെ
രൂപവും നിങ്ങൾ കണ്ടിട്ടില്ല. 38പിതാവിന്റെ
വചനം നിങ്ങളിലില്ല. എന്തുകൊണ്ടെന്നാൽ
പിതാവ് അയച്ചവനിൽ നിങ്ങൾ വിശ്വസിക്കു
ന്നില്ല. 39നിങ്ങൾ തിരുവെഴുത്തുകൾ വായിക്കു
ന്നു. തിരുവെഴുത്തുകൾ നിത്യജീവൻ തരുമെന്നു
നിങ്ങൾ കരുതുന്നു. ആതിരുവെഴുത്തുകൾതന്നെ
എന്നെപ്പറ്റിയും പറയുന്നു. 40എന്നാൽ നിങ്ങൾ
ക്കുവേണ്ടിയ ജീവനായി എന്നെ സമീപിക്കാൻ
നിങ്ങൾ മടിക്കുന്നു.
41"മനുഷ്യരുടെ സ്തുതി ഞാൻ കാംക്ഷിക്കു
ന്നില്ല.42പക്ഷേ എനിക്കു നിങ്ങളെ അറിയാം.
ദൈവസ്നേഹം നിങ്ങളിലില്ല. 43എന്റെ പിതാ
വിന്റെ പേരിൽ ഞാൻ വന്നു. ഞാൻ അവനു
വേണ്ടി സംസാരിക്കുന്നു. പക്ഷേ നിങ്ങളെന്നെ
സ്വീകരിക്കുന്നില്ല. എന്നാൽ സ്വന്തം നാമത്തിൽ
വരുന്നവനെ നിങ്ങൾ അംഗീകരിക്കുന്നു. 44അ
ന്യോന്യം മഹത്വം സ്വീകരിക്കാൻ നിങ്ങളാഗ്ര
ഹിക്കുന്നു. പക്ഷേ, ഏകദൈവത്തിൽ നിന്നുവ
രുന്ന മഹത്വം നിങ്ങൾ തേടാറില്ല. പിന്നെ എങ്ങ
നെ നിങ്ങൾ വിശ്വസിക്കും? 45പിതാവിനു
മുമ്പിൽ നിങ്ങളെ ഞാൻ കുറ്റപ്പെടുത്തുമെന്നു
കരുതേണ്ട. മോശെയാണു നിങ്ങളിൽ കുറ്റമാരോ
പിക്കുക. അവൻ നിങ്ങളെ രക്ഷിക്കുമെന്നാണ
ല്ലോ നിങ്ങളുടെ വിശ്വാസം. 46നിങ്ങൾ മോശെ
യിൽ വിശ്വസിച്ചിരുന്നുവെങ്കിൽ എന്നെയും
വിശ്വസിച്ചിരുന്നേനെ. കാരണം? മോശെ എ
ന്നെപ്പറ്റി എഴുതി. 47പക്ഷേ മോശെയുടെ ലിഖി
തങ്ങൾ നിങ്ങൾ വിശ്വസിച്ചില്ല. അതിനാൽ
എന്റെവാക്കുകൾ വിശ്വസിക്കാനും നിങ്ങൾ
ക്കാവില്ല."

## അയ്യായിരത്തിൽ പരം പേർക്ക് ഭക്ഷണം നൽകുന്നു

(മത്താ. 14:13-21; മർക്കൊ. 6:30-44; ലൂക്കൊ. 9:10-17)

6 പിന്നീട് യേശു ഗലീലക്കടലിന്റെ (തിബെ
ര്യാസ് കടൽ) അക്കരെയ്ക്കു പോയി. 2അനേ
കംപേർ യേശുവിനെ പിന്തുടർന്നു. രോഗികളെ
സുഖപ്പെടുത്തിക്കൊണ്ട് അവൻ കാണിച്ച അ
ത്ഭുതങ്ങൾ കണ്ടിട്ടാണ് അവർ അവനെ പിന്തു
ടർന്നത്. 3യേശു മലയോരത്തേക്കു പോയി. അ
വൻ അവിടെ ശിഷ്യന്മാരോടുകൂടിഇരുന്നു. 4അ
ത് യെഹൂദരുടെ പെസഹാ തിരുനാളിനോടടു
ത്ത സമയമായിരുന്നു.
5യേശു തലയുയർത്തി നോക്കിയപ്പോൾ അ
നേകം പേർ തന്റെയടുത്തേക്കു വരുന്നതായി
കണ്ടു. യേശു ഫിലിപ്പോസിനോടു ചോദിച്ചു,
"ഇവർക്കെല്ലാവർക്കുമുള്ള അപ്പം നമുക്കെവിടെ
നിന്നുകിട്ടും?" 6(അവൻ ഫിലിപ്പോസിനെ പരീ
ക്ഷിക്കാനായിരുന്നു ഈ ചോദ്യംചോദിച്ചത്.
താൻ ചെയ്യാനുള്ളത് യേശു തീരുമാനിച്ചു കഴി
ഞ്ഞിരുന്നു.)
7ഫിലിപ്പോസ് മറുപടി പറഞ്ഞു, "ഇവരിൽ
ഓരോരുത്തർക്കും അല്പം അപ്പമെങ്കിലും വാ
ങ്ങാൻ നമ്മൾ എല്ലാവരും ഒരു മാസം പണിയെ
ടുക്കേണ്ടിവരും."
8മറ്റൊരു ശിഷ്യൻ അന്ത്രെയാസും അവിടെ
യുണ്ടായിരുന്നു. ശിമോൻ പത്രൊസിന്റെ
സഹോദരനായിരുന്നു അയാൾ. അന്ത്രെയാസ്
പറഞ്ഞു, 9"ഇവിടെ ഒരു കുട്ടിയുടെ കൈയിൽ
ബാർളി കൊണ്ടുള്ള അഞ്ചപ്പവും രണ്ടു ചെറിയ
മീനുമുണ്ട്. പക്ഷേ ഇത്രയധികം പേർക്ക് അതു
തികയില്ല."
10യേശു പറഞ്ഞു, "ജനങ്ങളോട് ഇരിക്കാൻ
പറയുക." അതൊരു പുൽമേടായിരുന്നു. അയ്യാ
യിരത്തോളം പുരുഷന്മാർ അവിടെ ഇരുന്നിരു
ന്നു. 11അപ്പോൾ യേശു അപ്പക്കഷണങ്ങൾ കയ്യി
ലെടുത്തു. അപ്പം തന്നതിന് ദൈവത്തിനു നന്ദി
പറഞ്ഞ് അവൻ അത് അവിടെയിരുന്നവർക്ക്
വിളമ്പി. മീനും അവനങ്ങിനെ വിളമ്പി. ആളുക
ൾക്കാവശ്യമുള്ളത്ര അവൻ വിളമ്പി.
12എല്ലാവർക്കും മതിയാവോളം ഭക്ഷണം കിട്ടി.
അവർ തിന്നുകഴിഞ്ഞപ്പോൾ യേശു ശിഷ്യന്മാ
രോടു പറഞ്ഞു,"അവർ തിന്നാത്ത മീനും അപ്പ
വും ശേഖരിക്കുക. ഒന്നും വെറുതെ കളയരുത്."
13അതിനാൽ ശിഷ്യന്മാർ മിച്ചമുള്ളതെല്ലാം ശേ
ഖരിച്ചു. അഞ്ച് ബാർളികൊണ്ടുണ്ടാക്കിയ അപ്പ
ക്കഷണത്തിൽ നിന്നാണവർ എല്ലാവരും ഭക്ഷ
ണം കഴിച്ചത്. എന്നാൽ ശിഷ്യന്മാർ പന്ത്രണ്ട്
കുട്ടനിറയെ ആഹാരം ശേഖരിച്ചു.
14യേശുവിന്റെ ഈ വീര്യപ്രവർത്തി ആളു
കൾ കണ്ടു അവർ പറഞ്ഞു, "യഥാർത്ഥത്തിൽ
ഇവനാണ് ലോകത്തിലേക്കു വരുന്ന പ്രവാച
കൻ."
15തന്നെ ബലമായി രാജാവാക്കണമെന്ന് ആ
ളുകൾ ആഗ്രഹിക്കുന്നതായി യേശു മനസ്സിലാ
ക്കി. യേശുവിനെ ബലമായി പിടിച്ച് രാജാവാ
ക്കാൻ അവർ ആലോചിച്ചു. അതിനാലവൻ
ഒറ്റയ്ക്ക് അവിടം വിട്ട് മലയിലേക്കു പോയി.

## വെള്ളത്തിനു മീതെ നടക്കുന്നു

(മത്താ. 14:22-27; മർക്കൊ. 6:45-52)

16അന്നു വൈകിട്ട് യേശുവിന്റെ ശിഷ്യന്മാർ
ഗലീലക്കടൽത്തീരത്തേക്കു പോയി. 17നേരം
ഇരുട്ടിയിട്ടും യേശു അവരുടെയടുത്ത് എത്തി
യിരുന്നില്ല. ശിഷ്യന്മാർ ഒരു വഞ്ചിയിൽ കയറി
മറുകരയിലുള്ള കഫർന്നഹൂമിലേക്കു തിരിച്ചു.
18കാറ്റ് അതിശക്തമായി വീശിക്കൊണ്ടിരുന്നു.
കടലിലെ തിരകൾ വലുതായിക്കൊണ്ടിരുന്നു.
19അവർ മൂന്നുനാലുനാഴിക കടലിലേക്കു തുഴ
ഞ്ഞു പോയി. അപ്പോഴവർ യേശുവിനെകണ്ടു.
അവൻ വെള്ളത്തിനു മീതേകൂടി നടക്കുകയായി
രുന്നു. അവൻ അവരുടെ വഞ്ചിയിലേക്കു നടന്ന
ടുത്തു. ശിഷ്യന്മാർ ഭയന്നു. 20പക്ഷേ യേശു

അവരോടു പറഞ്ഞു, “ഭയപ്പെടാതെ, ഇതു ഞാ
നാണ്.” 21അവനിത്രയും പറഞ്ഞപ്പോൾ അവ
നെ വഞ്ചിയിൽ കയറ്റാൻ അവർക്ക് ഉത്സാഹ
മായി. അപ്പോൾ വഞ്ചി അവർക്കെത്തേണ്ട കര
യിലടുത്തു.

### യേശുവിനെ തേടുന്നു

22പിറ്റേന്നു നേരം പുലർന്നു. ചിലർ മറുകര
യിൽത്തന്നെ തങ്ങിയിരുന്നു. യേശു വഞ്ചി
യിൽ ശിഷ്യന്മാരോടൊത്തു പോയിരുന്നില്ലെ
ന്ന് അവർക്കറിയാമായിരുന്നു. ശിഷ്യന്മാർ തനി
യെ വഞ്ചിയിൽ പോയെന്നും അവർക്കറിയാം.
അവിടെയാകെ ഒരു വഞ്ചിയേ ഉണ്ടായിരുന്നു
ള്ളുതാനും. 23പക്ഷേ അപ്പോൾ തിബെര്യാസിൽ
നിന്നും ഏതാനും വഞ്ചികൾ അവിടെയെത്തി.
ജനങ്ങൾനേരത്തെ ഭക്ഷണം കഴിച്ച സ്ഥലത്തി
നടുത്ത് വഞ്ചികൾ വന്നടുത്തു. യേശു നന്ദി
പറഞ്ഞതിനുശേഷം അവർ അപ്പം കഴിച്ചത്
അവിടെവെച്ചായിരുന്നു. 24യേശുവും ശിഷ്യന്മാ
രും അവിടെ ഇപ്പോഴില്ലെന്ന് ആളുകൾ മനസ്സി
ലാക്കി. അതിനാലവർ വഞ്ചികളിൽ കയറി
കഫർന്നഹൂമിലേക്കു തിരിച്ചു. അവർക്ക് യേ
ശുവിനെ കണ്ടെത്തണമായിരുന്നു.

### യേശു, ജീവൻെറ അപ്പം

25മറുകരയിൽ അവർ യേശുവിനെ കണ്ടു.
അവർ അവനോടു ചോദിച്ചു, “ഗുരോ, അങ്ങ്
എപ്പോഴാണിവിടെയെത്തിയത്?”
26യേശു മറുപടിപറഞ്ഞു, “എന്തിനാണു നി
ങ്ങളെന്നെ തിരയുന്നത്? എൻെറ ശക്തി തെളി
യിക്കാൻ അത്ഭുതങ്ങൾ പ്രവർത്തിക്കുന്നതു
കണ്ടിട്ടാണോ നിങ്ങൾ വന്നത്? അല്ല, ഞാൻ
സത്യമായി നിങ്ങളോടു പറയട്ടെ. നിങ്ങൾ
അപ്പം തിന്നു തൃപ്തരായതുകൊണ്ടാണ് എന്നെ
തിരയുന്നത്. 27ഭൂമിയിലെ ഭക്ഷണം നശ്വരമാണ്.
അതിനാലതിനായി ശ്രമിക്കരുത്. എന്നാൽ
നന്നായി നിലനിൽക്കുന്നതും നിത്യജീവൻ നൽ
കുന്നതുമായ ആഹാരത്തിനായി ശ്രമിക്കൂ. മനു
ഷ്യപുത്രൻ നിങ്ങൾക്ക് ആ ഭക്ഷണം നൽകും.
താൻ മനുഷ്യപുത്രനോടൊത്തുണ്ടെന്ന് പിതാ
വായ ദൈവം സാക്ഷ്യപ്പെടുത്തിക്കഴിഞ്ഞു.”
28ആളുകൾ യേശുവിനോടു ചോദിച്ചു, “ദൈ
വം ഇഷ്ടപ്പെടുന്ന ഏതൊക്കെ പ്രവൃത്തികൾ
ഞങ്ങൾ ചെയ്യണം?”
29യേശു മറുപടി പറഞ്ഞു, “ദൈവം ആവശ്യ
പ്പെടുന്ന പ്രവൃത്തിയാണ് നിങ്ങൾ ചെയ്യേണ്ടത്.
ദൈവം അയച്ചവനിൽ വിശ്വസിക്കുകയാണ്
അവനുവേണ്ടി നിങ്ങൾ ചെയ്യേണ്ടത്.”
30അതുകൊണ്ട് ആളുകൾ ചോദിച്ചു, “നിന്നെ
ദൈവം അയച്ചതാണെന്നു തെളിയിക്കാൻ എ
ന്തു അത്ഭുതപ്രവൃത്തി നീ ചെയ്യും? ഒരു അത്ഭു
തപ്രവൃത്തി ഞങ്ങളെ കാണിച്ചാൽ ഞങ്ങൾ
നിന്നിൽ വിശ്വസിക്കാം. നീയെന്തു ചെയ്യും?
31ഞങ്ങളുടെ പിതാക്കന്മാർക്കു മരുഭൂമിയിൽ
വച്ചു ഭക്ഷിക്കാൻ ദൈവം മന്നകൊടുത്തു. തിരു
വെഴുത്തുകളിൽ ഇങ്ങനെ എഴുതിയിട്ടുണ്ട്.
‘അവർക്ക് കഴിക്കാൻ ദൈവം സ്വർഗ്ഗത്തിൽ
നിന്നും അപ്പം കൊടുത്തു.’”*
32യേശു പറഞ്ഞു, “ഞാൻ നിങ്ങളോടു സത്യ
മായി പറയാം. നിങ്ങൾക്കു സ്വർഗ്ഗീയ ഭക്ഷണം
തന്നതു മോശെയല്ല. എന്നാൽ എൻെറ പിതാവ്
സ്വർഗ്ഗത്തിൽ നിന്നുമുള്ള യഥാർത്ഥമായ
അപ്പം നൽകുന്നു. 33എന്താണു ദൈവത്തിൻെറ
അപ്പം? സ്വർഗ്ഗത്തിൽ നിന്നുവന്ന് ലോകത്തിനു
ജീവൻ നൽകുന്നതാണ് ദൈവത്തിൻെറ അപ്പം.”
34ആളുകൾ പറഞ്ഞു, “പ്രഭോ, ഞങ്ങൾക്ക്
ആ അപ്പം എപ്പോഴും തന്നാലും.”
35അപ്പോൾ യേശു പറഞ്ഞു, “ഞാനാണു
ജീവൻ നൽകുന്ന അപ്പം.” എന്നിലേക്കു വരുന്ന
വന് ഒരിക്കലും വിശക്കില്ല. എന്നിൽ വിശ്വസി
ക്കുന്നവന് ഒരിക്കലും ദാഹിക്കയുമില്ല. 36എന്നെ
കണ്ടിട്ടും നിങ്ങൾ വിശ്വസിക്കുന്നില്ലെന്നു
ഞാൻ നേരത്തെ നിങ്ങളോടു പറഞ്ഞു, 37എനി
ക്കു പിതാവ് തരുന്നവൻ എന്നിലേക്കു വരും.
എൻെറയടുക്കൽ വരുന്നവനെ ഞാൻ കൈവെ
ടിയുകയുമില്ല. 38ദൈവം എന്നോടാവശ്യപ്പെടു
ന്നതു ചെയ്യാൻ ഞാൻ സ്വർഗ്ഗത്തിൽനിന്നും
താഴേക്കുവന്നു. എനിക്കു വേണ്ടതു ചെയ്യാനല്ല
ഞാൻ വന്നിരിക്കുന്നത്. 39ദൈവം എനിക്കു
തന്നിരിക്കുന്നവരൊന്നും എനിക്കു നഷ്ടമാകരു
ത്. അവസാന നാളിൽ ഞാൻ അവരെ ഉയർത്ത
ണം. എന്നെ അയച്ചവൻ ഞാനങ്ങനെ ചെയ്യാ
നാണ് ആഗ്രഹിക്കുന്നത്. 40പുത്രനെ കാണുക
യും അവനിൽ വിശ്വസിക്കുകയും ചെയ്യുന്നവ
ർക്ക് നിത്യജീവൻ ലഭിക്കും. അയാളെ അന്ത്യദി
നത്തിൽ ഞാനുയർത്തും. എൻെറ പിതാവി
ൻെറ ഇഷ്ടം അതാണ്.”
41യെഹൂദർ യേശുവിനെപ്പറ്റി മുറുമുറുക്കാൻ
തുടങ്ങി. “ഞാൻ സ്വർഗ്ഗത്തിൽനിന്നും താഴേക്കി
റങ്ങി വന്ന അപ്പമാണ്” എന്ന് യേശു പറഞ്ഞതു
കൊണ്ടാണവർ അവനെതിരെ മുറുമുറുത്തത്.
42യെഹൂദർപറഞ്ഞു, “ഇവനാണ് യേശു. അവ
ൻെറ അപ്പനമ്മമാരെ നമുക്കറിയാം. അവൻ
യോസേഫിൻെറ മകൻ മാത്രം. പിന്നെ എങ്ങ
നെ ‘ഞാൻ സ്വർഗ്ഗത്തിൽനിന്നു വന്നവനാണ്’
എന്നവനുപറയാൻ കഴിയും?”
43പക്ഷേ യേശു പറഞ്ഞു, “മുറുമുറുക്കേണ്ട.
44പിതാവാണ് എന്നെ അയച്ചത്. അവൻ തന്നെ
യാണ് ആളുകളെ എൻെറയടുത്തേക്ക് ആകർ
ഷിക്കുന്നതും. അവസാന ദിവസത്തിൽ ഞാന
വരെ ഉയർത്തും. പിതാവ് ആകർഷിക്കാത്തവനു
എൻെറയടുത്തെത്താൻ കഴികയില്ല. 45പ്രവാച
കർ ഇങ്ങനെ എഴുതിയിട്ടുണ്ട് ‘ദൈവം എല്ലാവ
രെയും പഠിപ്പിക്കും.’* ആളുകൾ പിതാവിനെ
ശ്രവിക്കുകയും അവനിൽ നിന്നുപഠിക്കുകയും
ചെയ്യും. അപ്പോൾ അവർ എൻെറയടുത്തെ
ത്തും. 46ആരും പിതാവിനെകണ്ടിട്ടില്ല. അവ
നിൽനിന്നും വന്നവൻ മാത്രമാണ് പിതാവിനെ
കണ്ടിട്ടുള്ളത്. അവൻ പിതാവിനെ കണ്ടിട്ടുണ്ട്.
47ഞാൻ നിങ്ങളോടു സത്യമായിപറയട്ടെ.
വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട്. 48ഞാൻ
ജീവൻ തരുന്ന അപ്പമാകുന്നു. 49മരുഭൂമിയിൽ
വച്ച് ദൈവം കൊടുത്തമന്ന (ആഹാരം) നിങ്ങളു
ടെ പൂർവ്വികർ കഴിച്ചു. എന്നിട്ടും അവർ മരി
ച്ചു. 50സ്വർഗ്ഗത്തിൽനിന്നും ഇറങ്ങിവന്ന ആ
അപ്പം ഞാനാകുന്നു. അതു തിന്നുന്നവനു മര
ണമില്ല. 51സ്വർഗ്ഗത്തിൽനിന്നും വന്ന ജീവൻെറ
അപ്പം ഞാനാകുന്നു. ആ അപ്പം തിന്നുന്നവനു
നിത്യജീവൻ ഉണ്ട്. ആ അപ്പം എൻെറ ശരീരമാ
ണ്. ലോകർക്കു ജീവൻ ലഭിക്കുംവിധം ഞാനെ
ൻെറ ശരീരം നൽകും.”
52അപ്പോൾ യെഹൂദർ പരസ്പരം തർക്കി
ക്കാൻ തുടങ്ങി. അവർ പറഞ്ഞു, “ഇയാൾക്കെ
ങ്ങനെ സ്വന്തം ശരീരം നമുക്കു ഭക്ഷിക്കാൻ
തരാൻ കഴിയും?”

---

**‘അവർക്കു ... കൊടുത്തു’** ഉദ്ധരണി സങ്കീ. 78:24.

**‘ദൈവം ... പഠിപ്പിക്കും’** ഉദ്ധരണി യെശയ്യാ. 54:13.

53യേശു പറഞ്ഞു,“ഞാൻ നിങ്ങളോടു സത്യ
മായി പറയാം. നിങ്ങൾ മനുഷ്യപുത്രന്റെ ശരീ
രം തിന്നണം. അവന്റെ രക്തം നിങ്ങൾ കുടിക്ക
ണം. അല്ലെങ്കിൽ നിങ്ങളിൽ ജീവനുണ്ടായിരിക്ക
യില്ല. 54എന്റെ ശരീരം ഭക്ഷിക്കുകയും രക്തം
പാനം ചെയ്യുകയും ചെയ്യുന്നവന് നിത്യജീവൻ
ഉണ്ടായിരിക്കും. അവനെ ഞാൻ അന്ത്യനാളിൽ
ഉയർപ്പിക്കും. 55എന്റെ ശരീരം യഥാർത്ഥ ഭക്ഷ
ണമാണ്. എന്റെ രക്തം യഥാർത്ഥ പാനീയ
വും. 56എന്റെ ശരീരം ഭക്ഷിക്കുകയും രക്തം
കുടിയ്ക്കുകയും ചെയ്യുന്നവൻ എന്നിൽ ജീവി
ക്കും. ഞാൻ അയാളിലും. ജീവിക്കും. 57പിതാവ്
എന്നെ അയച്ചു. പിതാവ് ജീവിക്കുകയും
അവൻ മൂലം ഞാനും ജീവിക്കുകയും ചെയ്യുന്നു.
അതുപോലെ എന്നെ ഭക്ഷിക്കുന്നവൻ എന്നാൽ
ജീവിക്കും. 58മരുഭൂമിയിൽ നമ്മുടെ പിതാക്കൾ
ഭക്ഷിച്ച അപ്പം പോലെയല്ല ഞാൻ. അവർ
ആ അപ്പം തിന്നു. എന്നിട്ടും അവർ മരിച്ചു.
ഞാൻ സ്വർഗ്ഗത്തിൽനിന്നും വന്ന അപ്പമാണ്.
അതു തിന്നുന്നവന് നിത്യജീവൻ ലഭിക്കും.” 59ക
ഫർന്നഹൂമിലുള്ള യെഹൂദപ്പള്ളിയിൽ പഠിപ്പി
ക്കവേയാണ് യേശു ഇതെല്ലാം പറഞ്ഞത്.

## നിത്യജീവന്റെ വാക്കുകൾ

60യേശുവിന്റെ ശിഷ്യന്മാർ ഇതുകേട്ടു. അവ
രിൽ വളരെപ്പേർ പിറുപിറുക്കുകയായിരുന്നു,
“ഇതൊരു വിഷമംപിടിച്ച ഉപദേശമാണ്. ഇതു
ൾക്കൊള്ളാൻ ആരെക്കൊണ്ടു കഴിയും?”
61തന്റെ ശിഷ്യന്മാർ ഇതേപ്പറ്റി പരാതി പറ
യുന്നുണ്ടെന്ന് യേശു മനസ്സിലാക്കി. അതിനാൽ
യേശു പറഞ്ഞു,“ഈ ഉപദേശം നിങ്ങൾക്കു പ്ര
ശ്നമുണ്ടാക്കുന്നുണ്ടോ? 62അപ്പോൾ മനുഷ്യപു
ത്രൻ അവൻ വന്നിടത്തേക്കുതന്നെതിരിച്ചുപോ
കുന്നതു നിങ്ങൾ കണ്ടാലോ? 63ശരീരത്തിന് ഒ
ന്നുംനേടാൻ കഴിയുകയില്ല. ഞാൻ നിങ്ങളോടു
പറഞ്ഞവാക്കുകൾ ആത്മാവാണ്. ഇവ ജീവൻ
നൽകുന്നു. 64പക്ഷേ നിങ്ങളിൽ ചിലർ വിശ്വ
സിക്കുന്നില്ല.” (യേശുവിന് വിശ്വസിക്കാത്ത
വരെ മനസ്സിലായിരുന്നു. ആദ്യം മുതൽക്കു
തന്നെ അവനിത് അറിയാമായിരുന്നു. തനിക്കെ
തിരെ വിശ്വാസവഞ്ചന ചെയ്യുന്നവനെയും
അവനറിയാമായിരുന്നു.) 65യേശു പറഞ്ഞു,
“അതുകൊണ്ടാണ് ഞാൻ പറഞ്ഞത്, ‘എന്റെ
യടുത്തുവരാൻ പിതാവ് അനുവദിക്കാത്തവൻ
എന്റെയടുത്തെത്തില്ല.”’
66യേശു ഇതെല്ലാം പറഞ്ഞു കഴിഞ്ഞപ്പോൾ
വളരെയധികം ശിഷ്യന്മാർ അവനെ വിട്ടുപോ
യി.പിന്നീട് അവർ അവന്റെ അനുയായികളാ
യില്ല. 67യേശു തന്റെ പന്ത്രണ്ട് അപ്പൊസ്
തലന്മാ രോടും പറഞ്ഞു,“നിങ്ങളും എന്നെവിട്ടു
പോകു ന്നോ?”
68ശിമോൻ പത്രൊസ് മറുപടി പറഞ്ഞു, “കർ
ത്താവേ, ഞങ്ങളെവിടെ പോകും? നിത്യജീവൻ
തരുന്നവചനങ്ങൾ നിന്റെ പക്കലുണ്ട്.
69ഞങ്ങൾ നിന്നിൽ വിശ്വസിക്കുന്നു. നീ ദൈവ
ത്തിന്റെ പരിശുദ്ധനാണെന്നു ഞങ്ങളറിയു
ന്നു.” 70അപ്പോൾ യേശു മറുപടി പറഞ്ഞു,
“ഞാൻ നിങ്ങളെ പന്ത്രണ്ടുപേരെ തിരഞ്ഞെടു
ത്തു. പക്ഷെ നിങ്ങളിലൊരുവൻ പിശാചാണ്.”
71യേശു ശിമോൻഈസ്കര്യോത്താവിന്റെ
പുത്രൻ യൂദയെപ്പറ്റിയായിരുന്നു സംസാരിച്ചത്.
യൂദ പന്ത്രണ്ടു അപ്പൊസ്തലന്മാരിലൊരുവനാ
യിരുന്നു. പക്ഷെ അവൻ പിന്നീട് യേശുവിന്
എതിരെ തിരിഞ്ഞു.

## യേശുവും സഹോദരന്മാരും

7 അതിനു ശേഷം യേശു ഗലീലദേശമാകെ
സഞ്ചരിച്ചു. യെഹൂദ്യയിലെ യെഹൂദർ
അവനെ കൊല്ലാനുള്ള തക്കം നോക്കിയിരുന്നതി
നാൽ ആ ദേശത്തുകൂടി സഞ്ചരിക്കുവാൻ അവ
നിഷ്ടപ്പെട്ടില്ല. 2യെഹൂദരുടെ കൂടാരത്തിരു
നാൾ അടുത്തിരുന്നു. 3അതിനാൽ യേശുവി
ന്റെ സഹോദരന്മാർ അവനോടു പറഞ്ഞു,
“നീ ഇവിടംവിട്ട് യെഹൂദ്യയിലെ ഉത്സവത്തിനു
പോകുക. അപ്പോൾ അവിടെ നിന്റെ ശിഷ്യ
ന്മാർക്ക് നീ കാണിക്കുന്ന അത്ഭുതപ്രവൃത്തികൾ
കാണാൻ കഴിയും. 4ആളുകൾ തന്നെ അറിയണ
മെന്ന് ഒരുവനാഗ്രഹമുണ്ടെങ്കിൽ അവൻ തന്റെ
പ്രവൃത്തികളെ മറച്ചുവെച്ചിട്ടു കാര്യമില്ല. നി
ന്നെ ലോകത്തിനു കാട്ടിക്കൊടുക്കുക. നിന്റെ
പ്രവൃത്തികൾ അവരറിയട്ടെ.” 5(യേശുവിന്റെ
സഹോദരന്മാർ പോലും അവനിൽ വിശ്വസി
ച്ചിരുന്നില്ല.) 6യേശു തന്റെ സഹോദരന്മാരോ
ടു പറഞ്ഞു, “എന്റെ ശരിയായ സമയം ഇനി
യുമായിട്ടില്ല. എന്നാൽ നിങ്ങൾക്കെപ്പോഴും
ശരിയായ സമയമാണല്ലോ. 7ലോകത്തിനു നി
ങ്ങളെ വെറുക്കാനാവില്ല. പക്ഷേലോകം എന്നെ
വെറുക്കുന്നു. എന്തുകൊണ്ടെന്നാൽ ഞാൻ
ലോകരോട് പറയുന്നു അവരുടെ പ്രവൃത്തികൾ
ദുഷ്ടതയാണെന്ന്. 8അതിനാൽ നിങ്ങൾ പെരു
ന്നാളിനുപോകുക. എന്റെ ശരിയായ സമയം
ആഗതമായിട്ടില്ലാത്തതിനാൽ ഞാനിപ്പോൾ
ഈ ഉത്സവത്തിനു പോകുന്നില്ല. എന്റെ ശരി
യായസമയം ഇനിയും എത്തിയിട്ടില്ല.” 9യേശു
ഇതു പറഞ്ഞതിനുശേഷം ഗലീലയിൽത്തന്നെ
തങ്ങി.
10അതിനാൽ യേശുവിന്റെ സഹോദരന്മാർ
പെരുന്നാളിൽ പങ്കെടുക്കാൻ പോയി. അവർ
പോയിക്കഴിഞ്ഞപ്പോൾ യേശുപരസ്യമായി അ
വിടെപോയില്ല. പകരം അവൻ രഹസ്യമായി
അവിടെപ്പോയി. പക്ഷേ ആളുകൾ തന്നെക്കാ
ണാൻ യേശു അനുവദിച്ചില്ല. 11പെരുന്നാൾ
സ്ഥലത്ത് യെഹൂദർ യേശുവിനെ അന്വേഷിക്കു
ന്നുണ്ടായിരുന്നു. അവർചോദിച്ചു, “എവിടെ
അയാൾ? 12അവിടെ ഒരു വലിയ സംഘം ആൾ
ക്കാർ ഉണ്ടായിരുന്നു. അവരിൽ പലരും രഹസ്യ
മായി യേശുവിനെപ്പറ്റി പറയുന്നുണ്ടായിരുന്നു.
ചിലർ പറഞ്ഞു, അയാളൊരു നല്ല മനുഷ്യനാ
ണ്.” പക്ഷേ മറ്റുചിലർ പറഞ്ഞത് “അല്ല,
അവൻ ജനങ്ങളെ വിഡ്ഢികളാക്കുകയാണ്.”
13പക്ഷേ ആർക്കും യേശുവിനെപ്പറ്റി പരസ്യ
മായി എന്തെങ്കിലും പറയാൻ ധൈര്യമുണ്ടായി
രുന്നില്ല. അവർക്ക് യെഹൂദനേതാക്കളെ ഭയമാ
യിരുന്നു.

## യേശു യെരൂശലേമിൽ പഠിപ്പിക്കുന്നു

14ഉത്സവം ഏതാണ്ടു പകുതി കഴിഞ്ഞു.
അപ്പോൾ യേശു ദൈവാലയത്തിലെത്തി ഉപ
ദേശിക്കാൻ തുടങ്ങി. 15യെഹൂദർ അത്ഭുതപ്പെട്ടു.
അവർ പറഞ്ഞു, “ഇയാളൊരിക്കലും വിദ്യാലയ
ത്തിൽ പോയി പഠിച്ചിട്ടില്ല. പിന്നെങ്ങനെ
ഇയാളിത്രയും പഠിച്ചു?”
16യേശു മറുപടി പറഞ്ഞു, “ഞാൻ പഠിപ്പിക്കു
ന്ന കാര്യങ്ങൾ എന്റെ സ്വന്തമല്ല. എന്റെ
ഉപദേശങ്ങൾ എന്നെ അയച്ചവന്റെ വചനങ്ങ
ളാണ്. 17ദൈവം ആഗ്രഹിക്കുന്നതുപോലെ പ്രവൃ
ത്തിക്കണമെന്നാഗ്രഹിക്കുന്നവൻ എന്റെഉപദേ
ശം ദൈവത്തിൽ നിന്നുവന്നതാണെന്നറിയും.

ഈ ഉപദേശം എൻെറ സ്വന്തമല്ലെന്നും അയാള
റിയും. 18സ്വന്തം ആശയങ്ങൾ പഠിപ്പിക്കുന്ന
വൻ സ്വയം ആദരവും പിടിച്ചുപറ്റാൻ ശ്രമിക്കു
ന്നവനാണ്. എന്നാൽ അവനെ അയച്ചവനു
ആദരവു നേടിക്കൊടുക്കാൻ ശ്രമിക്കുന്നവൻ
വിശ്വാസയോഗ്യനാണ്. അവനിൽ തെറ്റൊന്നു
മില്ല. 19മോശെ നിങ്ങൾക്കു ന്യായപ്രമാണം
തന്നില്ലേ? പക്ഷേ നിങ്ങളിലാരും അതു പാലി
ക്കുന്നില്ല. നിങ്ങളെന്തിനാണ് എന്നെ വധി
ക്കാൻ ശ്രമിക്കുന്നത്?”

20ആളുകൾ മറുപടി പറഞ്ഞു, “നിൻെറ
ഉള്ളിൽ ഭൂതം കുടിയിരിക്കുന്നു! ഞങ്ങൾ നിന്നെ
കൊല്ലാൻ ശ്രമിക്കുന്നില്ല.”

21യേശു അവരോടുപറഞ്ഞു, “ഞാനൊരത്ഭു
തം പ്രവർത്തിച്ചു. അതുകണ്ട് നിങ്ങളെല്ലാവരും
അത്ഭുതപ്പെട്ടു. 22മോശെയുടെ ന്യായപ്രമാണ
ത്തിൽ പരിച്ഛേദനത്തെപ്പറ്റി പറയുന്നുണ്ട്.
(പക്ഷേ യഥാർത്ഥത്തിൽ മോശെയല്ല അതി
ൻെറ ഉപജ്ഞാതാവ്. മോശെയ്ക്കും മുമ്പു ജീവി
ച്ചിരുന്ന നമ്മുടെ ആളുകളിൽ നിന്നാണ് പരി
ച്ഛേദനം തന്നെവന്നത്.)അതിനാൽ ചിലപ്പോ
ഴൊക്കെ ശബ്ബത്തുദിവസം കുട്ടികളുടെ ഛേദനം
നിങ്ങൾ നടത്തുന്നു. 23മോശെയുടെ ന്യായപ്ര
മാണമനുസരിച്ചാണ് ശബ്ബത്തുദിവസം ഛേദനം
നടത്തിയതെന്ന് ഇതു കാണിക്കുന്നു. പിന്നെന്തി
നാണ് ശബ്ബത്തുദിവസം ഒരാളുടെ മുഴുവൻ
ശരീരത്തെയും സുഖപ്പെടുത്തിയതിന് നിങ്ങ
ളെന്നോട് ദേഷ്യപ്പെടുന്നത്? 24ഒന്നും കാണുന്ന
തുപോലെ വിധിക്കരുത്. നീതിയോടെ ശരി
യായതിനെ വിധിക്കുക.”

### യേശു ക്രിസ്തുവാണോ എന്ന് സംശയം

25അപ്പോൾ ചില യെരൂശലേംനിവാസികൾ
പറഞ്ഞു,“ഇയാളെയാണ് അവർ കൊല്ലാൻ ശ്ര
മിക്കുന്നത്. 26പക്ഷേ എല്ലാവർക്കും കാണുവാ
നും കേൾക്കുവാനും കഴിയുന്ന സ്ഥലങ്ങളിൽ
വച്ചാണ് അവൻ ഉപദേശിക്കുന്നത്. ആരും അവ
നെ അതിൽനിന്നു തടയുന്നുമില്ല. അവൻ ക്രി
സ്തുവാണെന്ന് നേതാക്കന്മാർ യഥാർത്ഥമായി
ഉറപ്പിച്ചിട്ടുണ്ടാവാം. 27പക്ഷേ ഇയാൾ എവിടെ
നിന്നാണ് വരുന്നതെന്ന് നമുക്കറിയാം. യഥാർ
ത്ഥ ക്രിസ്തു വരുമ്പോൾ അവൻ എവിടെ
നിന്നാണ് വന്നതെന്നു ആരും അറിയില്ല.”

28യേശു അപ്പോഴും ദൈവാലയത്തിൽ ഉപദേ
ശിക്കുകയായിരുന്നു. യേശു പറഞ്ഞു, “അതെ,
ഞാനാരെന്നും എവിടെ നിന്നുവരുന്നുവെന്നും
നിങ്ങൾക്കറിയാം. പക്ഷേ ഞാൻ എൻെറ
സ്വന്തം അധികാരത്തിലല്ല വന്നിരിക്കുന്നത്.
സത്യമായവൻ എന്നെ അയച്ചതാണ്. നിങ്ങൾ
ക്കവനെ അറികയില്ല. 29പക്ഷേഞാൻ അവനെ
അറിയും ഞാൻ അവനിൽനിന്നുമാണ്. അവൻ
എന്നെ അയച്ചു.”

30യേശു ഇതുപറഞ്ഞപ്പോൾ ആളുകൾ അവ
നെ പിടിക്കാൻശ്രമിച്ചു. പക്ഷേ ആർക്കും അവ
നെതൊടാനായില്ല. കാരണം യേശു കൊല്ലപ്പെ
ടാനുള്ള സമയമായിരുന്നില്ല.

31പക്ഷേ ആളുകളിലധികംപേർ അവനിൽ
വിശ്വസിച്ചു. ആളുകൾ പറഞ്ഞു,“ഞങ്ങൾ ക്രി
സ്തുവിൻെറ വരവുകാത്തിരിക്കുകയാണ്. ക്രി
സ്തുവരുമ്പോൾ അവൻ ഇയാൾ ചെയ്തതി
നേക്കാൾ അധികം അത്ഭുതങ്ങൾ പ്രവർത്തി
ക്കുമോ? ഇല്ല അതുകൊണ്ട് ഇവൻ തന്നെയായി
രിക്കണം ക്രിസ്തു.

### യേശുവിനെ പിടിക്കാൻ യെഹൂദന്മാർ ശ്രമിക്കുന്നു

32യേശുവിനെപ്പറ്റി ജനങ്ങൾ ഇപ്രകാരം അട
ക്കം പറയുന്നത് പരീശന്മാർ കേൾക്കുന്നുണ്ടായി
രുന്നു. അതിനാൽ മഹാപുരോഹിതന്മാരും പരീ
ശന്മാരും ദൈവാലയം സംരക്ഷിക്കുന്നഏതാനും
നിയമപാലകരെ യേശുവിനെപിടിക്കാൻ അയ
ച്ചു. 33അപ്പോൾ യേശു പറഞ്ഞു, “ഞാനിനി
നിങ്ങളോടൊത്തു കുറച്ചു സമയം കൂടിയേ
ഉണ്ടായിരിക്കൂ. പിന്നീട് ഞാൻ എന്നെ അയച്ച
വനിലേക്കുമടങ്ങും. 34നിങ്ങളെന്നെ തിരയുമെ
ങ്കിലും കണ്ടെത്തില്ല. ഞാൻ ഉള്ളസ്ഥലത്ത്
നിങ്ങൾക്ക് എത്താനുമാവില്ല.”

35യെഹൂദന്മാർ പരസ്പരം ചോദിച്ചു, “നമ്മ
ൾക്കു കണ്ടുപിടിക്കാനാവാത്ത എവിടേക്കാണി
വൻ പോവുക? അവൻ യവനക്കാരുടെ ഇട
യിൽ ചിതറിക്കിടക്കുന്ന നമ്മുടെ ആളുകളുടെ
യടുത്തു പോകുമോ? അവനവിടെ യവനക്കാ
രെ ഉപദേശിക്കുമോ? 36‘നിങ്ങളെന്നെ തിരക്കി
യാലും കണ്ടെത്തില്ല’ എന്നും, ‘ഞാനുള്ള സ്ഥല
ത്തേക്കു നിങ്ങൾക്കുവരാനുമാവില്ല.’ എന്നും
ഇയാൾ പറയുന്നു. എന്താണിതിൻെറയൊക്കെ
അർത്ഥം?”

### പരിശുദ്ധാത്മാവിനെപ്പറ്റി യേശു

37പെരുനാളിൻെറ അവസാനദിനമെത്തി.
അതായിരുന്നു ഏറ്റവും പ്രധാനദിനവും. അന്ന്
യേശു നിന്നുകൊണ്ടു വളരെ ഉച്ചത്തിൽ പറ
ഞ്ഞു, “ദാഹിക്കുന്നവർക്ക് എൻെറയടുത്തു
വന്നു കുടിക്കാം. 38എന്നിൽ വിശ്വസിക്കുന്നവ
ൻെറ ഹൃദയത്തിൽനിന്ന് ജീവജലത്തിൻെറ നദി
പ്രവാഹം ഉണ്ടാകും. തിരുവെഴുത്തിൽ അതാണു
പറയുന്നത്.” 39യേശു പരിശുദ്ധാത്മാവിനെപ്പ
റ്റിയായിരുന്നു പറഞ്ഞുവന്നത്. ആത്മാവ് ഇതു
വരെ ജനങ്ങൾക്ക് നൽകപ്പെട്ടിരുന്നില്ല. കാരണം
യേശു ഇതുവരെ മരിക്കുകയോ മഹത്വത്തി
ലേക്കു ഉയിർത്തെഴുന്നേൽക്കുകയോ ഉണ്ടായിട്ടി
ല്ല. എന്നാൽ പിന്നീട് യേശുവിൽ വിശ്വസിച്ച
വർക്ക് ആത്മാവ് ലഭിക്കും.

### ജനങ്ങൾ യേശുവിനെപ്പറ്റി തർക്കിക്കുന്നു

40യേശുവിൻെറ ഈവാക്കുകൾ ആളുകൾ കേ
ട്ടു. അവരിൽചിലർപറഞ്ഞു,“ഈ മനുഷ്യൻ യ
ഥാർത്ഥത്തിൽ പ്രവാചകനാണ്.”

41മറ്റുള്ളവർപറഞ്ഞു,“അവൻക്രിസ്തുവാണ്.”
വേറെ ചിലർ പറഞ്ഞു, “ക്രിസ്തു ഗലീലയിൽ
നിന്നും വരില്ല. 42ദാവീദിൻെറ കുടുംബത്തിൽ
നിന്നാവും ക്രിസ്തു വരികയെന്നു തിരുവെ
ഴുത്ത് പറയുന്നുണ്ട്. ദാവീദു ജീവിച്ചിരുന്ന ബേ
ത്ത്ലെഹെമിൽനിന്നും വരുമെന്നു തിരുവെഴുത്ത്
പറയുന്നു.” 43അതിനാൽ യേശുവിൻെറ കാര്യ
ത്തിൽ ഒരേ അഭിപ്രായത്തിലെത്താൻ അവർ
ക്കായില്ല. 44യേശുവിനെ പിടിക്കാൻ ചിലർ
ആവശ്യപ്പെട്ടു. പക്ഷേ ആരും അതിനു തുനി
ഞ്ഞില്ല.

### യെഹൂദ നേതാക്കൾ വിശ്വസിക്കാൻ മടിക്കുന്നു

45ദൈവാലയത്തിലെ നിയമപാലകർ മഹാ
പുരോഹിതന്മാരുടെയും പരീശന്മാരുടെയുമടു
ത്തു മടങ്ങിയെത്തി. പുരോഹിതന്മാരും പരീശ
ന്മാരും ചോദിച്ചു,“എന്താ അവനെകൊണ്ടുവരാ
ത്തത്?” 46നിയമപാലകർ മറുപടി പറഞ്ഞു,

"അവൻെറ വാക്കുകൾ ആരുടെ വാക്കുകളെ
ക്കാളും മഹത്താണ്."
**47**പരീശന്മാർ മറുപടിപറഞ്ഞു,"യേശു നിങ്ങ
ളെയും മണ്ടന്മാരാക്കിയിരിക്കുന്നു! **48**ജനനായക
ന്മാരിൽ ആരെങ്കിലും യേശുവിൽ വിശ്വസി
ച്ചോ? ഇല്ല. ഞങ്ങൾ പരീശന്മാരിലാരെങ്കിലും
വിശ്വസിച്ചോ? ഇല്ല. **49**ന്യായപ്രമാണമറിയാ
തെ അവിടെ തടിച്ചുകൂടിയ ജനക്കൂട്ടം മാത്രമേ
അവനിൽ വിശ്വസിക്കുന്നുള്ളൂ. അവർ ദൈവ
ത്തിൻെറ ശാപത്തിലാണ്."
**50**എന്നാൽ നിക്കൊദേമൊസ് അവരുടെയിട
യിലുണ്ടായിരുന്നു. അയാൾ മാത്രമാണ് മുമ്പ്
യേശുവിനെ സന്ദർശിക്കാൻ പോയിട്ടുള്ളത്.
നിക്കൊദേമൊസ് പറഞ്ഞു, **51**"ഒരുവനെവിചാ
രണ കൂടാതെ വിധിക്കാൻ നമ്മുടെ ന്യായപ്ര
മാണം അനുവദിക്കുന്നില്ല. അവനെന്തു ചെ
യ്തുവെന്നറിയാതെ നമുക്കവനെ വിധിക്കാനാ
വില്ല." **52**യെഹൂദപ്രമാണിമാർ മറുപടി പറ
ഞ്ഞു, "നീയും ഗലീലയിൽനിന്നും വന്നവനാ
ണോ? തിരുവെഴുത്തുകൾ പഠിക്കുക. ഗലീല
യിൽനിന്നും ഒരു പ്രവാചകനും വരുന്നില്ലെന്നു
നിനക്കു മനസ്സിലാക്കാം." **53**യെഹൂദ നേതാക്ക
ളെല്ലാവരും വീടുകളിലേക്കു പോയി. *

## വേശ്യാവൃത്തിയിൽ ഒരുവൾ പിടിക്കപ്പെടുന്നു

**8** യേശു ഒലിവുമലകളിലേക്കു പോയി. **2**അ
തിരാവിലെ തന്നെ അവൻ ദൈവാലയത്തി
ലേക്കു മടങ്ങിപ്പോയി. ആളുകളെല്ലാം അവൻെറ
അടുത്തുവന്നു. യേശു ഇരുന്ന് അവരെപഠിപ്പി
ച്ചു. **3**ശാസ്ത്രിമാരും പരീശന്മാരും ഒരു സ്ത്രീയെ
അവിടെ കൊണ്ടുവന്നു. വ്യഭിചാരകുറ്റം ചുമ
ത്തിയാണ് അവർ അവളെ അവിടെ കൊണ്ടുവ
ന്നത്. യെഹൂദർ അവളെ ആളുകളുടെ മുമ്പിൽ
ബലമായി കൊണ്ടുവന്നു. **4**അവർയേശുവിനോ
ടുപറഞ്ഞു,"ഗുരോ, ഇവൾ തൻെറ തൻെറ ഭർ
ത്താവല്ലാത്ത ഒരുവനുമായി ലൈംഗികബന്ധം
പുലർത്തിയതിനാണ് പിടിക്കപ്പെട്ടിരിക്കുന്നത്.
**5**നിയമപരമായി മോശെ നമ്മോടു കല്പിക്കുന്നു
ഇത്തരം തെറ്റു ചെയ്യുന്നവളെ കല്ലെറിഞ്ഞു
കൊല്ലണമെന്ന്. ഞങ്ങളെന്തു ചെയ്യണമെന്നാ
ണു നീ പറയുന്നത്?" **6**യേശുവിനെ കുരുക്കാനാ
ണ് യെഹൂദർ ഈ ചോദ്യം ഉന്നയിച്ചത്. തെറ്റാ
യെന്തെങ്കിലും പറഞ്ഞിട്ടുവേണം അവർക്കവ
നെ പിടികൂടാൻ. അപ്പോഴവർക്ക് അവനെ
തിരെ കുറ്റാരോപണം നടത്താം. പക്ഷേ യേശു
മുട്ടുകുത്തിനിന്ന് നിലത്തു വിരൽ കൊണ്ട് എഴു
താൻ തുടങ്ങി. **7**യെഹൂദപ്രമാണികൾ അതേ
ചോദ്യം പലവട്ടം ആവർത്തിച്ചു. അതിനാൽ
യേശു എഴുന്നേറ്റു നിന്നുപറഞ്ഞു, "ഇക്കൂട്ട
ത്തിൽ പാപം ചെയ്യാത്തവൻ ആരെങ്കിലുമു
ണ്ടോ? എങ്കിൽ ഒരു പാപവും ചെയ്യാത്ത
അയാൾ ഈ സ്ത്രീയുടെമേൽ ആദ്യത്തെ കല്ലെ
റിയട്ടെ."**8**എന്നിട്ട് അവൻ വീണ്ടും മുട്ടുകുത്തി
നിന്ന് നിലത്ത് എഴുതി.
**9**യേശുവിൻെറ വാക്കുകൾ കേട്ടവർ ഓരോ
രുത്തരായി സ്ഥലംവിട്ടു. കൂട്ടത്തിൽ മൂപ്പനായു
ള്ളവൻ ആദ്യം; ബാക്കിയുള്ളവർ പിന്നാലെ.
യേശുവും ആ സ്ത്രീയും അവിടെ തനിച്ചായി.
അവൾ യേശുവിൻെറ മുമ്പിൽ നിൽക്കുകയായി
രുന്നു. **10**യേശു വീണ്ടും തലയുയർത്തി അവ
ളോടു ചോദിച്ചു, "സ്ത്രീയേ, നിന്നെ കുറ്റപ്പെടു
ത്തുന്നവർ എവിടെ? ആരും നിന്നെ കുറ്റക്കാരി
യെന്നു വിധിച്ചില്ലല്ലോ?" **11**അവൾ മറുപടി
പറഞ്ഞു, "പ്രഭോ ആരും എന്നെ വിധിച്ചില്ല."
അപ്പോൾ യേശു പറഞ്ഞു, "അതുകൊണ്ട്
ഞാനും നിന്നെ വിധിക്കുന്നില്ല. നിനക്കിപ്പോൾ
പോകാം, പക്ഷേ വീണ്ടും പാപം ചെയ്യരുത്."

## യേശു ലോകത്തിൻെറ പ്രകാശമാകുന്നു

**12**പിന്നീട് യേശുജനങ്ങളെ വീണ്ടും പഠിപ്പി
ച്ചു,"ഞാൻലോകത്തിൻെറ പ്രകാശമാകുന്നു. എ
ന്നെ അനുഗമിക്കുന്നവൻ ഒരിക്കലും ഇരുട്ടിൽ
വീഴില്ല. അവനുജീവൻ നൽകുന്ന പ്രകാശം ല
ഭിക്കും."
**13**പക്ഷേ പരീശന്മാർ യേശുവിനോടു പറ
ഞ്ഞു,"നീ നിന്നെപ്പറ്റി പറയുമ്പോൾ, ഇതെല്ലാം
സത്യമാണെന്നു പറയുന്ന ഒരേയൊരാൾ നീയാ
ണ്. അതിനാൽ ഞങ്ങൾക്ക് അതൊന്നും അംഗീക
രിക്കാനാവില്ല."
**14**യേശു മറുപടി പറഞ്ഞു, "അതെ, ഞാൻ
ഈ പറയുന്നതെല്ലാം എന്നെപ്പറ്റിയാണ്.
പക്ഷെ ഞാൻ പറയുന്ന ഇക്കാര്യങ്ങളെല്ലാം
ആളുകൾക്ക് വിശ്വസിക്കാം. എന്തുകൊണ്ട്? കാ
രണം, എനിക്കറിയാം ഞാൻ എവിടെനിന്നു
വന്നു എന്നും. ഞാനെങ്ങോട്ടാണു പോകുന്നതെ
ന്നും. ഞാൻ നിങ്ങളെപ്പോലെയല്ല. ഞാനെവി
ടെ നിന്നുവന്നുവെന്നോ എങ്ങോട്ടു പോകുന്നു
വെന്നോ നിങ്ങൾക്കറിയില്ല. **15**മറ്റാരെയും വിധി
ക്കുന്നതുപോലെയാണ് നിങ്ങൾ എന്നെയും
വിധിക്കുന്നത്. ഞാൻ ആരെയും വിധിക്കില്ല.
**16**പക്ഷേ ഞാൻ വിധിച്ചാൽ അതു സത്യവിധി
യായിരിക്കും. എന്തുകൊണ്ടെന്നോ? ഞാൻ വി
ധിക്കുമ്പോൾ ഞാൻ തനിച്ചല്ല. എന്നെഅയച്ച
എൻെറ പിതാവും എന്നോടൊപ്പമുണ്ട്. **17**രണ്ടു
സാക്ഷികൾ ഒരേകാര്യം പറഞ്ഞാൽ അതു
യാഥാർത്ഥ്യമായി സ്വീകരിക്കുക എന്നാണ്
നിങ്ങളുടെന്യായപ്രമാണം പറയുന്നത്. **18**എ
ന്നെപ്പറ്റി പറയുന്ന സാക്ഷികളിൽ ഒരാൾ ഞാ
നാണ്. എന്നെ അയച്ച എൻെറ പിതാവാണ്
എൻെറ മറ്റേ സാക്ഷി."
**19**ജനങ്ങൾചോദിച്ചു, "എവിടെ നിൻെറ പി
താവ്?"യേശു മറുപടിപറഞ്ഞു,"എന്നെയോ എ
ൻെറ പിതാവിനെയോ നിങ്ങൾക്കറിയില്ല. എ
ന്നാൽ എന്നെ നിങ്ങളറിഞ്ഞാൽ അപ്പോൾ എ
ൻെറ പിതാവിനെയും നിങ്ങളറിഞ്ഞിട്ടുണ്ടാ
വും." **20**ദൈവാലയത്തിൽ ഉപദേശിക്കുമ്പോഴാ
ണ് യേശു ഇതൊക്കെപറഞ്ഞത്. ഭണ്ഡാരത്തി
ൻെറ അടുത്തിരുന്നാണ് അവനിതുപറഞ്ഞത്.
എന്നിട്ടും ആരും അവനെപിടികൂടിയില്ല. യേശു
വിൻെറ ശരിയായ സമയം ഇനിയും ആയിട്ടില്ല.

## യെഹൂദർക്ക് യേശുവിനെപ്പറ്റി മനസ്സിലാകുന്നില്ല

**21**യേശു വീണ്ടും ആളുകളോടു പറഞ്ഞു, "ഞാ
ൻ നിങ്ങളെ വിട്ടുപോകും. നിങ്ങളെന്നെ തിര
യും പക്ഷേ നിങ്ങൾ നിങ്ങളുടെ പാപങ്ങളോടു
കൂടിമരിക്കും. ഞാൻ പോകുന്നിടത്തേക്കു നിങ്ങ
ൾക്കു വരാനാവില്ല."
**22**അതുകൊണ്ട് യെഹൂദർ സ്വയം ചോദിച്ചു,
"യേശു ആത്മഹത്യ ചെയ്യുമോ? 'ഞാൻ പോകു
ന്നിടത്തേക്കു നിങ്ങൾക്കെത്താനാവില്ല' എന്ന്
അവൻ പറയുന്നല്ലോ?"
**23**എന്നാൽ യേശു ആ യെഹൂദരോടുപറഞ്ഞു,
"നിങ്ങൾ താഴെ നിന്നുള്ളവരാണ്. പക്ഷേ ഞാ
നാകട്ടെ മുകളിൽനിന്നും വന്നവനും. നിങ്ങൾ

---

**7:53-8:11** യോഹന്നാൻ സുവിശേഷത്തിൻെറ പഴയ
തും വിശ്വസിനിയവുമായ ഗ്രീക്കുപതിപ്പുകളിൽ ഈ
ഭാഗം ചേർത്തിട്ടില്ല.

ഈ ലോകത്തിലെയാണ്, ഞാനീലോകത്തിലെ
യല്ല. 24ഞാൻ നിങ്ങളോടുപറഞ്ഞു, നിങ്ങൾ
നിങ്ങളുടെ പാപങ്ങളോടു കൂടി മരിക്കുമെന്ന്.
'ഞാൻ ആകുന്നു' എന്നു നിങ്ങൾ വിശ്വസിക്കാ
ത്തപക്ഷം നിങ്ങൾ നിങ്ങളുടെപാപങ്ങളോടെ
മരിക്കും."
25യെഹൂദർ ചോദിച്ചു, "അപ്പോൾ നീ ആരാ
ണ്?" യേശു മറുപടിപറഞ്ഞു,"ഞാൻ ആദി മുത
ൽ നിങ്ങളോടു എന്തു പറഞ്ഞിരുന്നുവോ അതാ
ണ് ഞാൻ. 26എനിക്കു നിങ്ങളെപ്പറ്റി വളരെ
പറയാനുണ്ട്. എനിക്കു നിങ്ങളെ വിധിക്കാനു
മുണ്ട്. എന്നാൽ എന്നെ അയച്ചവനിൽനിന്നും
കേൾക്കുന്നതു മാത്രമേ ഞാൻ ആളുകളോടു പറ
യൂ. അവൻ സത്യം പറയുന്നു."
27യേശു ആരെപ്പറ്റിയാണു പറയുന്നതെന്ന്
ആളുകൾക്ക് മനസ്സിലായില്ല. പിതാവിനെപ്പറ്റി
യായിരുന്നു യേശു അവരോടു പറഞ്ഞിരുന്നത്.
28അതിനാൽ യേശു അവരോടു പറഞ്ഞു, "മനു
ഷ്യപുത്രനെ നിങ്ങൾ ഉയർത്തും. 'ഞാൻ ആകു
ന്നു' എന്നു നിങ്ങളപ്പോൾ അറിയും. ഞാൻ
ഈ ചെയ്യുന്നതൊന്നും എന്റെ സ്വന്തം അധി
കാരം കൊണ്ടല്ലെന്നും നിങ്ങളറിയും. പിതാവ്
എന്നെ പഠിപ്പിച്ചതു മാത്രമേ ഞാൻ പറയുന്നു
ള്ളൂവെന്നും നിങ്ങളറിയും. 29എന്നെ അയച്ചവൻ
എന്നോടൊത്തുണ്ട്. അവനെ സന്തോഷിപ്പിക്കു
ന്ന കാര്യങ്ങൾ ഞാനെപ്പോഴും പ്രവർത്തിക്കു
ന്നു. അതിനാൽ അവനൊരിക്കലും എന്നെ ഉപേ
ക്ഷിക്കയില്ല". 30യേശു ഇതെല്ലാം പറയവേ ഒട്ടേ
റെപ്പേർ അവനിൽ വിശ്വസിച്ചു.

### പാപത്തിൽ നിന്നുള്ള മോചനത്തെപ്പറ്റി

31അതുകൊണ്ട് തന്നിൽ വിശ്വസിച്ച യെഹൂദ
രോട് യേശുപറഞ്ഞു, "എന്റെവചനങ്ങൾ നി
ങ്ങൾ തുടർന്നും അനുസരിച്ചാൽ നിങ്ങൾ
എന്റെ യഥാർത്ഥത്തിലുള്ള ശിഷ്യന്മാരായിരി
ക്കും. 32അപ്പോൾ നിങ്ങൾ സത്യമറിയും. സത്യം
നിങ്ങളെ സ്വതന്ത്രരാക്കും."
33യെഹൂദർ മറുപടി പറഞ്ഞു, "ഞങ്ങൾ അ
ബ്രാഹാമിന്റെ മക്കളാണ്. ഞങ്ങളൊരിക്കലും
അടിമകളായിട്ടില്ല. എങ്ങനെയാണു പിന്നെ ഞ
ങ്ങൾ സ്വതന്ത്രരാകുമെന്നു നീ പറയുന്നത്?"
34യേശു മറുപടിപറഞ്ഞു, "ഞാൻ നിങ്ങളോ
ടു സത്യമായി പറയട്ടെ, പാപം ചെയ്യുന്നവരെ
ല്ലാം അടിമകളാണ്. പാപമാണ് അവരുടെ യജ
മാനൻ. 35ഒരടിമയ്ക്ക് ഒരു കുടുംബത്തിൽ സ്ഥിര
മായി താമസിക്കാനാവില്ല. പക്ഷെ മകൻ കുടും
ബത്തിൽ സ്ഥിരപ്പെടുന്നു. 36പുത്രൻ നിങ്ങളെ
സ്വതന്ത്രരാക്കിയാൽ നിങ്ങൾ യഥാർത്ഥത്തിൽ
മോചിക്കപ്പെടുന്നു. 37നിങ്ങൾ അബ്രാഹാമി
ന്റെ മക്കളാണെന്നു എനിക്കറിയാം. പക്ഷേ
നിങ്ങളെന്നെ കൊല്ലാനാഗ്രഹിക്കുന്നു. എന്തെ
ന്നോ? എന്റെ ഉപദേശങ്ങൾ സ്വീകരിക്കാൻ
നിങ്ങളിഷ്ടപ്പെടുന്നില്ല. 38എന്റെ പിതാവ്
എന്നെ കാട്ടിയതു മാത്രം ഞാൻ നിങ്ങളോടു
പറയുന്നു. നിങ്ങളുടെ പിതാവ് പറഞ്ഞതു
നിങ്ങൾ ചെയ്യുന്നു."
39അപ്പോൾ യെഹൂദർ പറഞ്ഞു, "അബ്രാഹാ
മാണു ഞങ്ങളുടെ പിതാവ്." യേശു പറഞ്ഞു,
"നിങ്ങൾ അബ്രാഹാമിന്റെ യഥാർത്ഥ പുത്ര
ന്മാരായിരുന്നെങ്കിൽ അബ്രാഹാം ചെയ്തതൊ
ക്കെ നിങ്ങളും ചെയ്യണം. 40ദൈവത്തിൽനിന്നും
കേട്ട സത്യങ്ങൾ നിങ്ങളോടുപറഞ്ഞ ഒരു മനു
ഷ്യനാണു ഞാൻ. പക്ഷേ നിങ്ങളെന്നെ കൊ
ല്ലാൻ ശ്രമിക്കുന്നു. അബ്രാഹാം അതു പോലൊ
ന്നും ചെയ്തില്ല. 41അതുകൊണ്ട് നിങ്ങൾ ചെയ്യു
ന്നത് നിങ്ങളുടെ സ്വന്തം പിതാവ് ചെയ്യുന്നവ
തന്നെ." പക്ഷേ യെഹൂദർ പറഞ്ഞു, "ഞങ്ങൾ
ജാരസന്തതികളല്ല. ദൈവമാണ് ഞങ്ങളുടെ
പിതാവ്. ഞങ്ങളുടെ ഏകപിതാവും അവ
നാണ്."
42യേശു ആ യെഹൂദരോടു പറഞ്ഞു, "ദൈവം
യഥാർത്ഥത്തിൽ നിങ്ങളുടെ പിതാവാണെ
ങ്കിൽ നിങ്ങൾ എന്നെ സ്നേഹിക്കണം. ദൈവ
ത്തിൽ നിന്നുവന്നഞാനിപ്പോൾ ഇവിടെയുണ്ട്.
ഞാനെന്റെ സ്വന്തം അധികാരത്തിലല്ല. ഇവി
ടെ വന്നിരിക്കുന്നത്. ദൈവം എന്നെ അയച്ചു.
43ഞാൻ പറയുന്നതൊന്നും നിങ്ങൾക്കു മനസ്സി
ലാകുന്നില്ല. എന്തുകൊണ്ട്? നിങ്ങൾക്ക് എന്റെ
ഉപദേശം സ്വീകരിക്കാൻ സാധിക്കാത്തതുകൊ
ണ്ട് തന്നെ. 44പിശാചാണ് നിങ്ങളുടെപിതാവ്.
നിങ്ങൾ അവന്റെ മക്കളാണ്. അവൻ പറയുന്ന
കാര്യങ്ങൾ നിങ്ങൾചെയ്യുന്നു. ആദ്യം മുതൽക്കു
തന്നെ പിശാച് ഒരു കൊലയാളിയായിരുന്നു.
അവൻ സത്യവിരോധിയാണ്. അവനിലാകട്ടെ
സത്യം അശേഷം ഇല്ല. അവൻ പറയുന്ന നുണ
കൾ പോലെതന്നെയാണ് അവൻ. അവൻ നുണ
യനും നുണയന്മാരുടെ പിതാവും ആണ്.
45ഞാൻ സത്യം പറയുന്നു. അതുകൊണ്ടാണ്
നിങ്ങൾ എന്നിൽ വിശ്വസിക്കാത്തത്. 46ഞാൻ
പാപത്തിൽ കുറ്റവാളിയാണെന്നു തെളിയി
ക്കുക. ഞാൻ സത്യം പറഞ്ഞാൽ എന്തുകൊണ്ട്
നിങ്ങൾ എന്നിൽ വിശ്വസിക്കുന്നില്ല? 47ദൈവ
സന്തതിയായവൻ ദൈവം പറയുന്നതെന്തോ
അതു സ്വീകരിക്കുന്നു. എന്നാൽ ദൈവത്തിൽ
നിന്നുള്ളവരല്ലാത്തതിനാൽ നിങ്ങളവന്റെ
വാക്കുകൾ സ്വീകരിക്കുന്നില്ല."

### യേശു തന്നെപ്പറ്റിയും അബ്രാഹാമിനെപ്പറ്റിയും പറയുന്നു

48യെഹൂദർ മറുപടിപറഞ്ഞു, "നീ ഒരു ശമര്യാ
ക്കാരനാണെന്നു ഞങ്ങൾപറയുന്നു. നിന്നെഭൂതം
ബാധിച്ചിട്ടുണ്ടെന്നു ഞങ്ങൾ പറയുന്നു.
ഞങ്ങൾ ഈ പറയുന്നതൊക്കെ ശരിയല്ലേ?"
49യേശുപറഞ്ഞു,"എന്നെഭൂതം ബാധിച്ചിട്ടൊ
ന്നും ഇല്ല. ഞാനെന്റെ പിതാവിനെ മഹത്വപ്പെ
ടുത്തുന്നു. പക്ഷേ നിങ്ങളെന്നെ അപമാനിക്കു
ന്നു. 50എങ്കിലും ഞാനെന്റെ മഹത്വത്തിനായി
ശ്രമിക്കുന്നില്ല. എനിക്കുവേണ്ടി അതു കാംക്ഷി
ക്കുന്ന ഒരുവനുണ്ട്. വിധികർത്താവും അവൻ
തന്നെ. 51ഞാൻ നിങ്ങളോടുസത്യമായി പറയ
ട്ടെ. എന്റെ വചനങ്ങളനുസരിക്കുന്നവൻ മര
ണത്തെ നേരിടുകയില്ല."
52യെഹൂദർ യേശുവിനോടു പറഞ്ഞു, "ഞങ്ങ
ൾക്കിപ്പോൾ മനസ്സിലായി. നിനക്കു പിശാചു
ബാധയുണ്ടെന്ന്, അബ്രാഹാമും പ്രവാചകരും
മരിച്ചു. പക്ഷേ നീ പറയുന്നു, 'എന്റെവചന
ങ്ങളനുസരിക്കുന്നവർ ഒരിക്കലും മരണം രുചി
ച്ചറിയുകയില്ല എന്ന്.'53ഞങ്ങളുടെ പിതാവായ
അബ്രാഹാമിനേക്കാൾ മഹാനാണു നീയെന്നു
നീ കരുതുന്നുണ്ടോ? അബ്രാഹാം മരിച്ചു. പ്രവാ
ചകരും മരിച്ചു. നീ ആരെന്നാണു നിന്റെ വി
ചാരം?"
54യേശു മറുപടിപറഞ്ഞു, "ഞാൻ എന്നെത്ത
ന്നെ മഹത്വപ്പെടുത്തിയാൽ അതിനു വിലയി
ല്ല. എന്നെ മഹത്വപ്പെടുത്തുന്നവൻ എന്റെ
പിതാവാണ്. അവൻ നിങ്ങളുടെ ദൈവമാണെ
ന്നു നിങ്ങൾ പറയുകയും ചെയ്യുന്നു.55എന്നാൽ
നിങ്ങൾ യഥാർത്ഥത്തിൽ അവനെ അറിക
യില്ല. എനിക്കവനെയറിയാം. എനിക്കവനെ

അറികയില്ലെന്നു ഞാൻ പറഞ്ഞാൽ ഞാനും
നിങ്ങളെപ്പോലെനുണയനാകും. പക്ഷേ ഞാന
വനെ അറിയും. അവൻെറ വാക്കുകളെ ഞാനനു
സരിക്കുകയും ചെയ്യുന്നു. 56ഞാൻ വരുന്ന ദിവ
സം കാണാം എന്ന പ്രത്യാശയിൽ അബ്രാഹാം
സന്തുഷ്ടനായിരുന്നു. അതുകൊണ്ട് അയാൾ
സന്തോഷിച്ചു."

57യെഹൂദർ യേശുവിനോട് പറഞ്ഞു, "എന്ത്?
നിനക്ക് അമ്പതുവയസ്സുപോലും ആയിട്ടില്ല. എ
ന്നിട്ടും നീ അബ്രാഹാമിനെ കണ്ടു എന്നവകാ
ശപ്പെടുന്നോ?"

58യേശു പറഞ്ഞു, "ഞാൻ നിങ്ങളോടു സത്യം
പറയാം. അബ്രാഹാം ജനിക്കുന്നതിനു മുമ്പും
ഞാനുണ്ട്." 59യേശു ഇതു പറഞ്ഞപ്പോൾ ആളു
കൾ അവനെ എറിയാൻ കല്ലുകളെടുത്തു.
യേശു മറഞ്ഞ് ദൈവാലയം വിട്ടുപോയി.

## ജന്മനാ അന്ധനായ ഒരുവനെ സുഖപ്പെടുത്തുന്നു

9 നടന്നു പോകവേ യേശു ഒരന്ധനെകണ്ടു.
ജനിച്ചപ്പോൾ തന്നെ അയാൾ അന്ധനായി
രുന്നു. 2യേശുവിൻെറ ശിഷ്യന്മാർ അവനോടു
ചോദിച്ചു,"ഗുരോ, ഇയാൾ ജന്മനാ അന്ധനാ
ണ്. എന്നാൽ ആരുടെ പാപമാണ് ഇവനെ
അന്ധനാക്കിയത്? അയാളുടെ തന്നെ പാപങ്ങ
ളോ മാതാപിതാക്കളുടെ പാപങ്ങളോ?"

3യേശു മറുപടിപറഞ്ഞു, "അവൻെറയോ അ
വൻെറ മാതാപിതാക്കളുടെയോ പാപങ്ങളല്ല
അവനെ അന്ധനാക്കിയത്. ഞാനവനെ സുഖ
പ്പെടുത്തുമ്പോൾ ദൈവത്തിൻെറ ശക്തി ആളു
കൾക്കു കാണുന്നതിനാണവൻ അന്ധനായി
ജനിച്ചത്. 4പകൽ തീരുന്നതുവരേക്കും എന്നെ
അയച്ചവൻെറ ജോലികൾ നാം തുടരണം. രാത്രി
യിൽ ആർക്കും ജോലിചെയ്യാനുമാവില്ല. 5ഈ
ലോകത്തിൽ ഞാനുണ്ടായിരിക്കുമ്പോൾ ലോക
ത്തിൻെറ പ്രകാശം ഞാനാണ്."

6യേശു ഇതു പറഞ്ഞുകഴിഞ്ഞ് മണ്ണിൽ തുപ്പി
ചെളികുഴച്ചെടുത്തു. അവൻ ആ ചെളി അന്ധ
ൻെറ കണ്ണുകളിൽ പുരട്ടി. 7യേശു അയാളോടു
പറഞ്ഞു, "നീചെന്ന് ശിലോഹാം (ഈ വാക്കി
ൻെറ അർത്ഥം "അയയ്ക്കപ്പെട്ടവൻ" എന്നാണ്)
കുളത്തിൽ കഴുകുക." അയാൾ കുളത്തിലേക്കു
പോയികഴുകി കാഴ്ചയോടെ മടങ്ങിവന്നു.

8മുമ്പ് അയാൾ ഇരുന്നു യാചിക്കുന്നത് ആളു
കൾ കണ്ടിരുന്നു. അവരും അയാളുടെ അയൽ
ക്കാരും പറഞ്ഞു, "ഇതാ! എപ്പോഴും വഴിയോര
ത്തിരുന്നു യാചിച്ചവൻ തന്നെയോ ഇയാൾ?"

9ചിലർ പറഞ്ഞു,"അതെ, അവൻതന്നെ." പ
ക്ഷേ മറ്റുചിലർ പറഞ്ഞു, "അല്ല അവനല്ല
ഇത്. അവനെപ്പോലെ കാണുന്ന വേറൊരുവനാ
ണിത്." അതുകൊണ്ട് അയാൾ തന്നെ പറഞ്ഞു,
"മുമ്പ് അന്ധനായിരുന്നവൻ തന്നെയാണു
ഞാൻ."

10ആളുകൾ ചോദിച്ചു, "എന്തുണ്ടായി? നിന
ക്കെങ്ങനെ കാഴ്ച തിരിച്ചുകിട്ടി?"

11അയാൾമറുപടിപറഞ്ഞു,"യേശുവെന്നു വി
ളിക്കപ്പെടുന്നയാൾ അല്പം ചെളികുഴച്ചു. അവൻ
അതെൻെറ കണ്ണുകളിൽ പുരട്ടി. എന്നിട്ട് ശി
ലോഹാം കുളത്തിൽ പോയി കഴുകാൻ എന്നോ
ടു പറഞ്ഞു. അതിനാൽ ഞാൻ പോയി ശിലോ
ഹാം കുളത്തിൽ കഴുകി. അപ്പോഴെനിക്കു
കാഴ്ചയും കിട്ടി." 12ആളുകൾ അവനോടു ചോ
ദിച്ചു, "ആ മനുഷ്യൻ എവിടെയുണ്ട്?" അയാൾ
പറ ഞ്ഞു,"എനിക്കറിയില്ല."

## യേശു സുഖപ്പെടുത്തിയവനെ യെഹൂദർ ചോദ്യം ചെയ്യുന്നു

13അനന്തരം അവർ അയാളെ പരീശന്മാരുടെ
അടുത്തേക്കു കൊണ്ടുവന്നു. അന്ധനായിരുന്ന
വനായിരുന്നു അയാൾ.14യേശു ചെളികുഴച്ച് അ
വൻെറ കണ്ണുകൾക്ക് കാഴ്ചനൽകി. ശബ്ബത്തു
ദിവസമാണ് യേശു ഇതുചെയ്തത്. 15അതുകൊ
ണ്ട് പരീശന്മാർ അവനോടു ചോദിച്ചു,"നിന
ക്കെങ്ങനെയാണ് കാഴ്ചകിട്ടിയത്?"അയാൾ മ
റുപടിപറഞ്ഞു, "അവൻ എൻെറ കണ്ണുകളിൽ
ചെളിപുരട്ടി. ഞാൻ കണ്ണുകഴുകി.എനിക്കു കാ
ഴ്ചയും കിട്ടി."

16പരീശന്മാരിൽ ചിലർ പറഞ്ഞു,"ശബ്ബത്തി
ൻെറ ന്യായപ്രമാണങ്ങളനുസരിക്കാത്തവൻ
ദൈവത്തിൽ നിന്നുള്ളവനല്ല." മറ്റുള്ളവർ പറ
ഞ്ഞു, "പക്ഷേ പാപിയായ ഒരുവന് ഇത്തരം
അത്ഭുതപ്രവൃത്തികൾ കാട്ടാനാവില്ല." യെഹൂ
ദർ പരസ്പരം അംഗീകരിച്ചില്ല.

17യെഹൂദ നേതാക്കൾ അയാളോടു വീണ്ടും
ചോദിച്ചു, "അയാൾ നിന്നെ സുഖപ്പെടുത്തി.
കാഴ്ചതന്നു. അവനെപ്പറ്റി നിൻെറ അഭിപ്രായ
മെന്താണ്?" അയാൾ മറുപടിപറഞ്ഞു, "അവൻ
ഒരു പ്രവാചകനാണ്."

18എന്നാൽ യെഹൂദർ ഇതൊന്നും യഥാർത്ഥ
ത്തിൽ അയാൾക്കു സംഭവിച്ച കാര്യങ്ങളാണെ
ന്നുവിശ്വസിച്ചിരുന്നില്ല. അയാൾ അന്ധനും ഇ
പ്പോൾ സുഖപ്പെട്ടവനുമാണെന്ന് അവർ വിശ്വ
സിച്ചില്ല. പക്ഷേ പിന്നീടവർ അയാളുടെ അപ്പ
നമ്മമ്മാരെ ആളയച്ചുവരുത്തി.

19യെഹൂദർ അപ്പനമ്മമാരോട് ചോദിച്ചു, "ഇ
വൻ നിങ്ങളുടെ മകനാണോ? അവൻ ജന്മനാ
അന്ധനായിരുന്നെന്നു നിങ്ങൾ പറയുന്നോ?
പിന്നെ ഇപ്പോഴെങ്ങനെ അവനു കാഴ്ചകിട്ടി?"

20അവൻെറ അപ്പനമ്മമാർ മറുപടി പറഞ്ഞു,
"ഇവൻ ഞങ്ങളുടെ മകനാണെന്നും അവൻ ജന്മ
നാ അന്ധനായിരുന്നെന്നും ഞങ്ങൾക്കറിയാം.
21ഇവന് ഇപ്പോഴെങ്ങനെ കാഴ്ച കിട്ടിയെന്നതു
മാത്രം ഞങ്ങൾക്കറിയില്ല. ആരാണവൻെറ കണ്ണു
കളെ സുഖപ്പെടുത്തിയതെന്നും ഞങ്ങൾക്കറി
യില്ല. അവനോടുതന്നെ ചോദിക്കുക. തന്നെപ്പ
റ്റിത്തന്നെ മറുപടിപറയാൻ മാത്രം പ്രായമൊ
ക്കെ അവനായിട്ടുണ്ട്." 22അവർ ഇങ്ങനെപറ
യാൻ കാരണം അവർക്കു യെഹൂദനേതാക്കളെ
ഭയമായിരുന്നു. യേശു ക്രിസ്തുവാണെന്നു പറ
യുന്ന ഓരോരുത്തരെയും തങ്ങൾ ശിക്ഷിക്കു
മെന്ന് യെഹൂദനേതാക്കൾ നേരത്തേ തീരുമാനി
ച്ചിരുന്നു. അങ്ങനെ ചെയ്യുന്നവരെ നേതാക്കൾ
യെഹൂദപ്പള്ളിയിൽനിന്നും പുറത്താക്കും. 23അ
തുകൊണ്ടാണ് അയാളുടെ മാതാപിതാക്കൾ
"അവനു പ്രായമായി അവനോടുചോദിക്കുക"
എന്നു പറഞ്ഞത്. 24അതിനാൽ യെഹൂദനേതാ
ക്കൾ അന്ധനായിരുന്നവനെ വിളിച്ചു. വീണ്ടും
വരാനവർ പറഞ്ഞു. യെഹൂദനേതാക്കൾ പറ
ഞ്ഞു, "സത്യം പറഞ്ഞ് നീ ദൈവത്തെ മഹത്വ
പ്പെടുത്തണം. ഈ മനുഷ്യൻ പാപിയാണെന്നു
ഞങ്ങൾക്കറിയാം."

25അയാൾ മറുപടിപറഞ്ഞു,"അയാൾ ഒരു പാ
പിയാണെങ്കിൽ അത് എനിക്കറിയില്ല. പക്ഷേ
ഒരുകാര്യം അറിയാം. ഞാൻ അന്ധനായിരുന്നു.
ഇപ്പോഴെനിക്കു കാഴ്ച കിട്ടിയിരിക്കുന്നു."

26യെഹൂദനേതാക്കൾ ചോദിച്ചു, "അവൻ നി
നക്കായി എന്താണുചെയ്തത്? അവൻ എങ്ങ
നെ നിൻെറ കണ്ണുകളെ സുഖപ്പെടുത്തി."

27അയാൾ മറുപടിപറഞ്ഞു, "ഞാൻ നിങ്ങ

ളോട് അതെല്ലാം പറഞ്ഞുകഴിഞ്ഞു. പക്ഷേ
നിങ്ങളെന്നെ ശ്രദ്ധിച്ചില്ല. എന്തിനാണിതെല്ലാം
ഇനിയും കേൾക്കുന്നത്? നിങ്ങൾക്കും അവൻെറ
അനുയായികളാകണോ?"
28അവർ കോപാകുലരായി. അയാളെ ശകാ
രിച്ചുകൊണ്ടുപറഞ്ഞു, "നീ അവൻെറ ശിഷ്യ
നാണ്. ഞങ്ങൾ മോശെയുടെ അനുയായികളും.
29ദൈവം മോശെയോട് സംസാരിച്ചുവെന്നു
ഞങ്ങൾക്കറിയാം. എന്നാൽ ഈ മനുഷ്യൻ എവി
ടെ നിന്നാണു വരുന്നതെന്നുപോലും ഞങ്ങൾ
ക്കറിയില്ല."
30അയാൾ മറുപടി പറഞ്ഞു,"ഇതുവളരെ അ
ത്ഭുതമായിരിക്കുന്നു. യേശു എവിടെനിന്നാണു
വരുന്നതെന്നു നിങ്ങൾക്കറിയില്ല. പക്ഷേ
അവൻ എൻെറ കണ്ണുകളെ സുഖപ്പെടുത്തിയി
രിക്കുന്നു. 31ദൈവം പാപികളെ ശ്രദ്ധിക്കില്ലെ
ന്നു നമുക്കെല്ലാമറിയാം. എന്നാൽ തന്നെ ആരാ
ധിക്കുകയും അനുസരിക്കുകയും ചെയ്യുന്നവരെ
ദൈവം ശ്രദ്ധിക്കും. 32ജന്മനാ അന്ധനായൊരു
വനെ ആദ്യമായാണൊരാൾ സുഖപ്പെടുത്തുന്ന
ത്. 33ഇയാൾ ദൈവത്തിൽനിന്നും വന്നവനായി
രിക്കും. അല്ലാത്തപക്ഷം ഇതുപോലൊന്നും
ചെയ്യാൻ അവനാവില്ല."
34യെഹൂദ നേതാക്കൾ മറുപടിപറഞ്ഞു, "നി
ന്നിൽ പാപം നിറഞ്ഞിരിക്കുന്നു. ഞങ്ങളെ നീ
പഠിപ്പിക്കാൻ നോക്കുന്നോ?" അവർ അയാളെ
അവിടെനിന്നും ഓടിച്ചുവിട്ടു.

## ആത്മീയ അന്ധത

35അയാളെ യെഹൂദനേതാക്കൾ ഓടിച്ചു വിട്ട
കാര്യം യേശു അറിഞ്ഞു. യേശു അയാളെ
കണ്ടെത്തി ചോദിച്ചു, "നീ മനുഷ്യപുത്രനിൽ
വിശ്വസിക്കുന്നുവോ?"
36അയാൾ ചോദിച്ചു, "പ്രഭോ, ആരാണു മനു
ഷ്യപുത്രൻ? പറയൂ എങ്കിലെനിക്കവനിൽ വി
ശ്വസിക്കാമല്ലോ."
37യേശു അയാളോടു പറഞ്ഞു,"നീ നേരത്തേ
തന്നെ അവനെകണ്ടിട്ടുണ്ട്. നിന്നോടിപ്പോൾ
സംസാരിക്കുന്നവൻ തന്നെയാണവൻ." 38അ
യാൾ പറഞ്ഞു, "ഞാൻ വിശ്വസിക്കുന്നു കർ
ത്താവേ." അനന്തരം അയാൾ മുട്ടുകുത്തി യേശു
വിനെ നമസ്കരിച്ചു.
39യേശുപറഞ്ഞു,"ഞാൻ ഈലോകത്തു വന്ന
ത് തീർപ്പ്കല്പിക്കാനാണ്. അന്ധർക്കു കാഴ്ചനൽ
കാനും കാഴ്ചയുണ്ടെന്നു കരുതുന്നവരെ
അന്ധരാക്കാനും."
40ഏതാനും പരീശന്മാർ അവിടെ സന്നിഹിത
രായിരുന്നു. അവർ അതുകേട്ടു. അവർ ചോദി
ച്ചു, "ഞങ്ങളും അന്ധരാണെന്നോ?"
41യേശു പറഞ്ഞു, "നിങ്ങൾ അന്ധരായിരുന്നു
വെങ്കിൽ നിങ്ങൾക്കു പാപമുണ്ടാകുമായിരുന്നി
ല്ല. പക്ഷേ നിങ്ങൾ പറയുന്നു നിങ്ങൾക്കു
കാണാമെന്ന്. അതിനാൽ ഇപ്പോൾ നിങ്ങൾ
പാപികളാണ്."

## ഇടയനും കുഞ്ഞാടും

10 യേശു പറഞ്ഞു, "ഞാൻ നിങ്ങളോടു സ
ത്യമായി പറയാം. ആട്ടിൻ തൊഴുത്തിലേ
ക്കുകയറുന്നവൻ വാതിലിലിലൂടെ വേണം പ്രവേ
ശിക്കുവാൻ. അല്ലാത്തപക്ഷം അവൻ കള്ളനാ
ണ്. ആടുകളെ മോഷ്ടിക്കണമവന്. 2എന്നാൽ
ആടുകളുടെ ഇടയൻ വാതിലിലിലൂടെയാവും പ്ര
വേശിക്കുക. 3ഇടയനുവേണ്ടി കാവൽക്കാരൻ
വാതിൽതുറക്കുന്നു. ആടുകൾ ഇടയൻെറശബ്ദം
ശ്രദ്ധിക്കുന്നു. ഇടയൻ തൻെറയാടുകളെ പേരെ
ടുത്തു വിളിച്ച് പുറത്തേക്കു നയിക്കുന്നു. 4എല്ലാ
ആടുകളെയും ഇടയൻ പുറത്തേക്കു കൊണ്ടുവ
രുന്നു. അവൻ അവയ്ക്കു മുമ്പേനടന്ന് അവയെ
നയിക്കുന്നു. അവൻെറ ശബ്ദം അറിയാവുന്നതു
കൊണ്ട് ആടുകൾ അവനെ അനുഗമിക്കും. 5എ
ന്നാൽ അറിയാത്ത ഒരുവനെ ആടുകൾ അനുഗ
മിക്കില്ല. അവ അയാളിൽ നിന്ന് ഓടിപ്പോകും.
കാരണം, അയാളുടെശബ്ദം അവയ്ക്കറിയില്ല."
6യേശു ആളുകളോട് ഈ ഉപമപറഞ്ഞു, എന്നാ
ലതിൻെറയർത്ഥം അവർക്കു മനസ്സിലായില്ല.

## യേശു നല്ലയിടയൻ

7അതുകൊണ്ട് യേശു വീണ്ടുംപറഞ്ഞു, "ഞാ
ൻ നിങ്ങളോട് സത്യമായി പറയട്ടെ. ആടുകൾ
ക്കുള്ള വാതിൽ ഞാനാകുന്നു. 8എനിക്കുമുമ്പു
വന്നവരെല്ലാംകള്ളന്മാരുംകവർച്ചക്കാരുമാകുന്നു.
ആടുകൾ അവർക്കു ചെവികൊടുത്തില്ല. 9ഞാ
നാകുന്നു വാതിൽ. എന്നിലൂടെ പ്രവേശിക്കുന്ന
വൻ രക്ഷപ്പെടും. അയാൾക്ക് അകത്തേക്കു വരി
കയും പുറത്തേക്കു പോകുകയും ചെയ്യാം. ആവ
ശ്യമുള്ളതെല്ലാം അയാൾക്കുകിട്ടും.10കള്ളൻ വരു
ന്നത് മോഷ്ടിക്കാനും കൊല്ലാനും നശിപ്പിക്കാ
നുമാണ്. ഞാൻവരുന്നത് അവർക്കുജീവനും അ
തിൻെറ മുഴുവൻ നന്മയും നൽകുന്നതിനാണ്.
11"നല്ലയിടയൻ ഞാനാകുന്നു. നല്ലയിടയൻ
ആടുകൾക്ക് അവൻെറജീവൻ നൽകുന്നു. 12കൂ
ലിയ്ക്ക് ആടുകളെ സൂക്ഷിക്കുന്നവനും ഇടയ
നുംതമ്മിൽ വ്യത്യാസമുണ്ട്. കൂലിക്കാരൻ ആടി
ൻെറ ഉടമയല്ല. അതുകൊണ്ട് ചെന്നായ് വരുന്ന
ത് അവൻ കാണുമ്പോൾ അവൻ ആടുകളെ
ഉപേക്ഷിച്ച് ഓടി രക്ഷപ്പെടും. ചെന്നായ് ആടു
കളെ ആക്രമിച്ച് അവയെ ചിതറിക്കും. 13അവൻ
വെറും കൂലിക്കാരൻ മാത്രമായതിനാലണവൻ
ഓടിപ്പോകുന്നത്. അയാൾക്ക് ആടുളെപ്പറ്റി
വിചാരമില്ല.
14-15ആടുകളെ പരിപാലിക്കുന്ന നല്ല ഇടയൻ
ഞാനാകുന്നു. പിതാവ് എന്നെ അറിയുന്നതു
പോലെ എൻെറ ആടുകളെ ഞാനറിയും. എ
ൻെറ പിതാവിനെ ഞാനറിയുമ്പോലെ എൻെറ
ആടുകൾ എന്നെയുമറിയും. ഈ ആടുകൾക്കാ
യി ഞാനെൻെറ ജീവൻനൽകുന്നു. 16എനിക്ക്
മറ്റ് ആടുകൾ കൂടിയുണ്ട്. അവ ഈ തൊഴുത്തി
ലില്ല. എനിക്കവയെയും നയിക്കണം. അവ എ
ൻെറശബ്ദം കേൾക്കും. ഭാവിയിൽ ഒരു തൊഴു
ത്തും ഒരിടയനും മാത്രമാകും.17സ്വന്തംജീവൻ ത്യ
ജിക്കുന്ന എന്നെ പിതാവ് സ്നേഹിക്കുന്നു. വീ
ണ്ടും കിട്ടാനാണ് ഞാൻ എൻെറജീവൻ നൽകു
ന്നത്.18എൻെറജീവൻ ആരും എന്നിൽനിന്ന് എ
ടുത്തുകൊണ്ടു പോകയില്ല. എൻെറ ജീവൻ
ഞാൻ സ്വയം ത്യജിക്കുകയാണ്. എനിക്കതിനുള്ള
അവകാശമുണ്ട്. അതു തിരിച്ചു കിട്ടാനുള്ള അവ
കാശവും എനിക്കുണ്ട്. ഇതാണെൻെറ പിതാവ്
എന്നോടു പറഞ്ഞത്."
19യേശുവിൻെറ ഈ വാക്കുകൾ യെഹൂദരുടെ
യിടയിൽ വീണ്ടും ഭിന്നിപ്പുണ്ടാക്കി. 20അധികം
യെഹൂദരുംപറഞ്ഞു,"അവനിൽ ഒരുഭൂതം ബാധി
ച്ചിരിക്കുന്നു. അതവനെ ഭ്രാന്തനാക്കിയിരിക്കു
ന്നു. പിന്നെന്തിന് അവൻെറ വാക്കുകൾ കേൾ
ക്കുന്നു?"
21എന്നാൽ മറ്റ് യെഹൂദർ പറഞ്ഞു, "ഇതു
ഭൂതം ബാധിച്ചവൻെറ ഭ്രാന്തൻ വാക്കുകളല്ല.
ഭൂതത്തിന് അന്ധനു കാഴ്ച നൽകുവാനാ
കുമോ? ഇല്ല."

### യെഹൂദർ യെശുവിനെതിരെ

22അതൊരു ശീതകാലമായിരുന്നു യെരൂശലേ
മിൽ പ്രതിഷ്ഠോത്സവത്തിൻെറ സമയമായി.
23യേശു ദൈവാലയത്തിൽ ശലോമോൻെറ മ
ണ്ഡപത്തിലൂടെ നടക്കുകയായിരുന്നു,. 24യെഹൂ
ദർ യേശുവിൻെറ ചുറ്റുംകൂടി അവർ പറഞ്ഞു,
“എത്രകാലം നീ ഞങ്ങളെ ഈ അനിശ്ചിതത്വ
ത്തിൽ നിർത്തും? നീ ക്രിസ്തുവാണെങ്കിൽ ഞ
ങ്ങളോടു വ്യക്തമായി പറയുക.”
25യേശു മറുപടിപറഞ്ഞു, “ഞാൻ നേരത്തെ
തന്നെ നിങ്ങളോടുപറഞ്ഞിട്ടുണ്ട്. പക്ഷേ
നിങ്ങൾ വിശ്വസിച്ചില്ല. ഞാൻ എൻെറ പിതാ
വിൻെറ പേരിൽ ചെയ്യുന്ന അത്ഭുതപ്രവൃത്തി
കൾ ഞാനാരെന്നു തെളിയിക്കുന്നു. 26പക്ഷേ
നിങ്ങൾ വിശ്വസിക്കാത്തതെന്തുകൊണ്ട്? കാര
ണം നിങ്ങൾ എൻെറ ആടുകളല്ല. 27എൻെറ
ആടുകൾ എൻെറ ശബ്ദംകേൾക്കുന്നു. എനിക്ക
വയെ അറിയാം. അവ എന്നെ പിന്തുടരുന്നു.
28ഞാൻ അവയ്ക്കു നിത്യജീവൻനൽകുന്നു.
അവ ഒരിക്കലും മരിക്കയില്ല. അവയെ എൻെറ
കൈയിൽനിന്നും പിടിച്ചെടുക്കാൻ ആർക്കുമാ
വില്ല. 29എൻെറ പിതാവ് എൻെറ ആടുകളെ
എനിക്കുതന്നു. അവനാണ് എല്ലാറ്റിലും വലി
യത്. ആർക്കും എൻെറ പിതാവിൻെറ കൈയി
ൽനിന്നും ആടുകളെ മോഷ്ടിക്കാനാവില്ല.
30പിതാവും ഞാനും ഒന്നുതന്നെ.”
31യെഹൂദർ വീണ്ടും യേശുവിനെ എറിയാൻ
കല്ലെടുത്തു. 32എന്നാൽ യേശു അവരോടു പറ
ഞ്ഞു, “ഞാൻ പിതാവിൽനിന്നു പലനല്ല കാര്യ
ങ്ങളും ചെയ്തു. നിങ്ങൾ അവ കാണുകയും
ചെയ്തു. ഇതിൽ ഏതു കാര്യത്തിനാണു നിങ്ങ
ളെന്നെ കൊല്ലുന്നത്?”
33യെഹൂദർ പറഞ്ഞു,“നീചെയ്ത ചില നന്മ
ക്കല്ല ഞങ്ങൾ നിന്നെകല്ലെറിയുന്നത്. പക്ഷേ
നീ പറഞ്ഞ വാക്കുകളെല്ലാം ദൈവവിരുദ്ധമാ
ണ്. നീ വെറും മനുഷ്യനാണ്. പക്ഷേനീ ദൈവ
മാണെന്നുസ്വയം അവകാശപ്പെടുന്നു. അതിനാ
ലാണു ഞങ്ങൾനിന്നെ കല്ലെറിഞ്ഞു കൊല്ലുന്ന
ത്.”
34യേശു മറുപടിപറഞ്ഞു,“നിങ്ങളുടെ ന്യായ
പ്രമാണത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു,
‘ഞാൻ പറഞ്ഞു നിങ്ങൾ ദേവന്മാരാണ്.’* 35ഈ
തിരുവെഴുത്ത് ദൈവസന്ദേശം കിട്ടിയവരെ ദേ
വന്മാരെന്നു വിളിച്ചു. തിരുവെഴുത്തുകൾ എ
പ്പോഴുംസത്യമാണ്. 36‘ഞാൻ ദൈവപുത്രനാണ്’
എന്നു ഞാൻ പറയുന്നത് ദൈവദൂഷണമാണെ
ന്നു പിന്നെ നിങ്ങളെന്താണു പറയുന്നത്. ദൈ
വം തിരഞ്ഞെടുത്ത് ഭൂമിയിലേക്കയച്ചവനാണ്
ഞാൻ. 37എൻെറപിതാവ് എന്ത് ചെയ്യുന്നുവോ
അത് ഞാൻ ചെയ്തില്ലെങ്കിൽ എൻെറ വാക്കുൾ
വിശ്വസിക്കേണ്ട.38എന്നാൽ പിതാവ് ചെയ്യുന്ന
ത്തന്നെ ഞാനും ചെയ്താൽ എന്നെ വിശ്വസി
ക്കുക. നിങ്ങൾ എന്നിൽ വിശ്വസിക്കുന്നില്ലായി
രിക്കാം.പക്ഷേ എൻെറ പ്രവൃത്തികളിൽ വിശ്വ
സിക്കുക. അപ്പോൾ നിങ്ങൾ അറിയുകയും മന
സ്സിലാക്കുകയും ചെയ്യും; പിതാവ് എന്നിലും
ഞാൻ പിതാവിലുമുണ്ടെന്ന്.” 39യെഹൂദർ വീ
ണ്ടും അവനെ പിടിക്കാൻ ശ്രമിച്ചെങ്കിലും
അവൻ അവരിൽനിന്നും രക്ഷപ്പെട്ടു.
40പിന്നീട് യേശു യോർദ്ദാൻനദികടന്ന് യോ
ഹന്നാൻ മുമ്പ് സ്നാനം നടത്തിയിരുന്നിടത്തേ
ക്കുപോയി. യേശു അവിടെ ത്തങ്ങി. 41അനേകർ
അവനെ സമീപിച്ചു. അവർ പറഞ്ഞു, “യോഹ
ന്നാൻ ഒരിക്കലും അത്ഭുതപ്രവൃത്തികൾ ചെ
യ്തില്ല.എന്നാൽ യോഹന്നാൻ ഇയാളെപ്പറ്റി
പറഞ്ഞതെല്ലാം ശരിയായിരുന്നു.” 42അവിടെ
അനേകംപേർ യേശുവിൽ വിശ്വസിച്ചു.

### ലാസറിൻെറ മരണം

11 ബേഥാന്യയിൽ ലാസർ എന്ന ഒരുത്തൻ
ദീനമായി കിടന്നു. ഇവിടെത്തന്നെയാണ്
മറിയയും സഹോദരി മാർത്തയും താമസിച്ചി
രുന്നത്. 2(ഇതേ മറിയയാണ് പിന്നീട് യേശുവി
നെ തൈലാഭിഷേകംചെയ്തതും അവൻെറ കാ
ലുകളെ തലമുടികൊണ്ട് തുടച്ചതും.) മറിയയു
ടെസഹോദരനാണ് ഇപ്പോൾ രോഗിയായ ലാ
സർ.3അതുകൊണ്ട് മറിയയും മാർത്തയും സന്ദേ
ശവുമായി ഒരാളെ യേശുവിൻെറയടുത്തേക്കു
അയച്ചുപറഞ്ഞു,“കർത്താവേ, അങ്ങയുടെ പ്രി
യസുഹൃത്ത് ലാസർ രോഗിയായിരിക്കുന്നു.”
4ഇതു കേട്ട് യേശു പറഞ്ഞു, “ഈ രോഗത്തി
ൻെറ അന്ത്യം മരണമല്ല. ഇതു ദൈവത്തിൻെറ
മഹത്വത്തിൻേറതാണ്. മനുഷ്യപുത്രനു മഹത്വ
മുണ്ടാകാനാണു ഇതുവന്നത്.”5(യേശു മാർത്ത
യെയും സഹോദരിയെയും ലാസറെയും സ്നേ
ഹിച്ചിരുന്നു). 6ലാസർ രോഗിയാണെന്നു കേട്ട
പ്പോൾ യേശു താൻപാർത്തിരുന്നിടത്തുരണ്ടു ദി
വസം കൂടിതങ്ങി. 7അപ്പോൾ യേശുശിഷ്യന്മാ
രോടുപറഞ്ഞു, “നമുക്ക് യെഹൂദ്യയിലേക്കു മട
ങ്ങണം.”
8ശിഷ്യന്മാർമറുപടിപറഞ്ഞു,“പക്ഷേ ഗുരോ,
യെഹൂദ്യയിലെ യെഹൂദർ അങ്ങയെ കല്ലെറി
യാൻ ശ്രമിച്ചവരാണ്. അതും ഈയിടെ. എന്നി
ട്ടും അങ്ങയ്ക്കു അവിടെ പോകണമെന്നോ?”
9യേശു മറുപടി പറഞ്ഞു,“ദിവസം പന്ത്രണ്ടു
മണിക്കൂർ പ്രകാശമുണ്ടെന്നതു ശരിയല്ലേ? പക
ൽ നടക്കുന്നവൻ തട്ടിമറിഞ്ഞു വീഴില്ല. കാരണ
മെന്തെന്നാൽ ഈ ലോകത്തിൻെറ വെളിച്ചത്തി
ൽ അവനുകാണാം.10പക്ഷേ രാത്രിയിൽ നടക്കു
ന്നവൻ തട്ടിവീഴുന്നു. കാരണം? അവൻെറ കാ
ഴ്ചയ്ക്കു വേണ്ടപ്രകാശമില്ല.”
11യേശു ഇതെല്ലാം പറഞ്ഞതിനുശേഷം പറ
ഞ്ഞു,“നമ്മുടെ സുഹൃത്ത് ലാസർ ഉറങ്ങുന്നു.
അവനെ ഉണർത്താനാണു ഞാൻ പോകുന്നത്.”
12ശിഷ്യന്മാർ മറുപടി പറഞ്ഞു,“പക്ഷേ കർ
ത്താവേ, അവൻ ഉറങ്ങുകയാണെങ്കിൽ സുഖം
പ്രാപിക്കും.”
13ലാസർ മരിച്ചുവെന്നാണ് യേശു അർത്ഥ
മാക്കിയത്. എന്നാൽ ശിഷ്യന്മാർ വിചാരിച്ചത്
ലാസർ സ്വാഭാവികമായി ഉറങ്ങുന്നുവെന്ന് യേ
ശുപറഞ്ഞുവെന്നാണ്. 14അതിനാൽ യേശു വ്യ
ക്തമാക്കി,“ലാസർ മരിച്ചു. 15ഞാനവിടെയില്ലാ
തിരുന്നതിൽ ഞാൻ സന്തോഷിക്കുന്നു. നിങ്ങളെ
കരുതി ഞാൻ സന്തോഷിക്കുന്നു. കാരണം ഇ
പ്പോൾ നിങ്ങൾഎന്നെ വിശ്വസിക്കുമല്ലോ. നമു
ക്കിപ്പോൾതന്നെ അവൻെറയടുത്തു പോകാം.”
16അപ്പോൾ ദിദിമൊസ് എന്നുവിളിക്കപ്പെടു
ന്ന തോമസ് മറ്റു ശിഷ്യന്മാരോടു പറഞ്ഞു,
“നമ്മൾക്കുംപോകാം. യെഹൂദ്യയിൽ യേശുവി
നോടൊപ്പം നമുക്കും മരിക്കാം.”

### യേശു ബേഥാന്യയിൽ

17യേശു ബേഥാന്യയിലെത്തി. അപ്പോഴേക്കും
ലാസർ മരിച്ചുവെന്നും കല്ലറയിലായിട്ടു തന്നെ
നാലു ദിവസമായെന്നും യേശു അറിഞ്ഞു.
18യെരൂശലേമിൽനിന്നും രണ്ടുനാഴിക മാറിയാ
യിരുന്നു ബേഥാന്യ. 19അനേകം യെഹൂദർ മാർ

---

**‘ഞാൻ ... ദേവന്മാരാണ്’** ഉദ്ധരണി സങ്കീ 82:6.

ത്തയേയും മറിയയേയും കാണാൻ വന്നു.
സഹോദരനെക്കുറിച്ച് അവരെ സമാധാനിപ്പി
ക്കാനാണ് യെഹൂദർ വന്നത്.
20യേശു വരുന്നെന്നു മാർത്തഅറിഞ്ഞു. അവ
ൾചെന്ന് അവനെസന്ധിച്ചു. എന്നാൽ മറിയ
വീട്ടിൽ തങ്ങി. 21മാർത്ത യേശുവിനോടു പറ
ഞ്ഞു,"കർത്താവേ, അങ്ങ് ഇവിടെ ഉണ്ടായിരു
ന്നുവെങ്കിൽ എൻെറസഹോദരൻ മരിക്കില്ലായി
രുന്നു. 22എങ്കിലും ദൈവത്തോട് ഇപ്പോഴും നീ
ആവശ്യപ്പെടുന്നത് എന്തു തന്നെയായാലും നി
നക്കവൻ തരുമെന്ന് എനിക്കറിയാം."
23യേശു പറഞ്ഞു,"നിൻെറ സഹോദരൻ എഴു
ന്നേറ്റു വീണ്ടും ജീവിക്കും."
24മാർത്ത പറഞ്ഞു, "അന്ത്യനാളിൽ ആളുകൾ
ഉയിർത്തെഴുന്നേൽക്കുമ്പോൾ അവനും ഉയിർ
ത്തെഴുന്നെൽക്കുമെന്നെനിക്കറിയാം."
25യേശു അവളോടു പറഞ്ഞു, "ഞാനാകുന്നു
പുനരുത്ഥാനം. ഞാനാണ് ജീവൻ. എന്നിൽ
വിശ്വസിക്കുന്നവൻ മരിച്ചാലും വീണ്ടും ജീവി
ക്കും. 26എന്നിൽ വിശ്വസിച്ചു ജീവിക്കുന്നവൻ
യഥാർത്ഥത്തിൽ ഒരിക്കലും മരിക്കില്ല. നീയിതു
വിശ്വസിക്കുന്നുവോ മാർത്തേ?"
27മാർത്ത മറുപടിപറഞ്ഞു, "ഉവ്വ്, കർത്താ
വേ. ദൈവപുത്രനായ ക്രിസ്തു നീയാണെന്നു
ഞാൻ വിശ്വസിക്കുന്നു. ലോകത്തിലേക്കു വരു
ന്നവൻ നീയാണ്."

### യേശു കരയുന്നു

28ഇത്രയും പറഞ്ഞ് മാർത്ത മറിയയുടെ അടു
ത്തേക്കുപോയി. അവൾ മറിയയോട് ഒറ്റയ്ക്കു
സംസാരിച്ചു. മാർത്ത പറഞ്ഞു,"ഗുരു ഇവിടെ
യുണ്ട്. അവൻ നിന്നെ അന്വേഷിക്കുന്നു."29അതു
കേട്ടയുടനെ മറിയ എഴുന്നേറ്റു യേശുവിൻെറ
യടുത്തേക്ക്ഓടി. 30യേശു ഇതുവരെ ഗ്രാമത്തി
ലെത്തിയിരുന്നില്ല. അവനപ്പോഴും മാർത്ത
അവനെ സന്ധിച്ചസ്ഥലത്തു തന്നെയായിരു
ന്നു. 31മറിയയെ വീട്ടിൽവച്ചു ആശ്വസിപ്പിച്ചു
കൊണ്ടിരുന്ന യെഹൂദരും അവളോടൊപ്പം
പോയി. അവൾ പെട്ടെന്നുപുറത്തേക്കു പോകു
ന്നതവർ കണ്ടിരുന്നു. അവൾ ലാസറിൻെറ കല്ല
റയിൽ കരയാൻ പോകുകയാണെന്ന് അവർ
കരുതി.
32അവൾ യേശുവുണ്ടായിരുന്ന സ്ഥലത്തെ
ത്തി. മറിയ യേശുവിനെ കണ്ടപ്പോൾ അവൻെറ
കാൽക്കൽ വീണു. മറിയ പറഞ്ഞു, "കർത്താവേ,
നീയിവിടെയുണ്ടായിരുന്നെങ്കിൽ എൻെറ സ
ഹോദരൻ മരിക്കില്ലായിരുന്നു."
33മറിയകരയുന്നത് യേശുകണ്ടു. അവളോടൊ
പ്പം വന്ന യെഹൂദരെയും യേശുകണ്ടു. അവരും
കരയുകയായിരുന്നു. യേശുവിനു കടുത്ത ദു:ഖം
തോന്നി. അവൻെറ ഹൃദയം കലങ്ങിമറിഞ്ഞു.
34യേശു ചോദിച്ചു, "എവിടെയാണു നിങ്ങള
വനെ സംസ്കരിച്ചത്?" അവർ പറഞ്ഞു: "കർ
ത്താവേ വന്നുകണ്ടാലും." 35യേശു കരഞ്ഞു.
36യെഹൂദർ പറഞ്ഞു, "നോക്കൂ, യേശു ലാസ
റിനെ എത്രമാത്രം സ്നേഹിച്ചിരുന്നു."
37പക്ഷേ ചില യെഹൂദർ പറഞ്ഞു,"യേശു
ഒരന്ധനു കാഴ്ച നൽകി. ലാസർ മരിക്കുന്ന
തിൽനിന്നു തടയാൻ എന്തുകൊണ്ട് അവനൊ
ന്നും ചെയ്തില്ല?" 38വീണ്ടും യേശുവിൻെറ
മനസ്സിൽ ദു:ഖം നിറ ഞ്ഞു.

### യേശു ലാസറിനെ വീണ്ടും ജീവിപ്പിക്കുന്നു

ലാസറിനെ അടക്കം ചെയ്ത കല്ലറയിലേക്ക
വൻപോയി. വാതിൽ വലിയൊരു കല്ലുകൊണ്ട
ടച്ച ഒരു ഗുഹയായിരുന്നു അത്. 39യേശു കല്പി
ച്ചു,"കല്ല് എടുത്തുമാറ്റൂ."മാർത്ത പറഞ്ഞു, "പ
ക്ഷേകർത്താവേ ലാസർ മരിച്ചിട്ടു നാലു ദിവ
സമായി. അതു തുറന്നാൽ ദുർഗന്ധമുണ്ടാവും."
മരിച്ച ആളുടെ സഹോദരിയായിരുന്നു മാർത്ത.
40അപ്പോൾ യേശു മാർത്തയോടു പറഞ്ഞു,
"ഞാൻ നിന്നോടുപറഞ്ഞത് ഓർമ്മിക്കുക. വി
ശ്വസിക്കുന്നുവെങ്കിൽ ദൈവത്തിൻെറ മഹത്വം
നിനക്കു കാണാമെന്നു ഞാൻ പറഞ്ഞില്ലേ?"
41അതിനാലവർ കല്ല് ഉരുട്ടിമാറ്റി. അപ്പോൾ
യേശു മുകളിലേക്കു നോക്കിപറഞ്ഞു, "പിതാ
വേ, എന്നെ ശ്രവിച്ചതിന് ഞാനങ്ങയ്ക്കു നന്ദി
പറയുന്നു. 42അങ്ങ് എപ്പോഴും എന്നെ ശ്രവിക്കു
ന്നുണ്ടെന്നെനിക്കറിയാം. എൻെറ ചുറ്റുമുള്ള ആ
ളുകളെ കരുതിയാണ് ഞാനിതൊക്കെപ്പറഞ്ഞത്.
നീ എന്നെ അയച്ചതാണെന്ന് അവർ വിശ്വസി
ക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു."
43ഇതുപറഞ്ഞതിനു ശേഷം യേശുവലിയ ഉ
ച്ചത്തിൽവിളിച്ചു,"ലാസർ പുറത്തുവരൂ." 44മരി
ച്ചവൻ പുറത്തുവന്നു. അവൻെറ കൈകാലു
കൾ തുണിക്കഷണങ്ങൾ കൊണ്ടു പൊതിഞ്ഞി
രുന്നു. മുഖം തൂവാലയിൽ പൊതിഞ്ഞിരുന്നു.
യേശു ആളുകളോടു പറഞ്ഞു,"അവൻെറമേൽ
നിന്ന് വസ്ത്രങ്ങളെടുത്ത് അവനെ പോകാന
നുവദിക്കുക."

### യേശുവിനെ വധിക്കാൻ ആലോചന

(മത്താ. 26:1-5; മർക്കൊ. 14:1-2; ലൂക്കൊ. 22:1-2)

45മറിയയെ സന്ദർശിക്കാൻ വളരെയധികം
യെഹൂദർ എത്തിയിരുന്നു. യേശുചെയ്തത് അ
വർകണ്ടു.അവരിലധികംപേരും യേശുവിൽ വി
ശ്വസിച്ചു.46എന്നാൽ ചിലയെഹൂദർ പരീശന്മാ
രുടെയടുത്തേക്ക് ചെന്നു. യേശു ചെയ്തതെല്ലാം
അവർ പരീശന്മാരോടു വിവരിച്ചു. 47അപ്പോൾ
പരീശന്മാരും മഹാപുരോഹിതന്മാരും ചേർന്ന്
യെഹൂദസഭ വിളിച്ചുകൂട്ടി. അവർ ചോദിച്ചു,
"നാമെന്തുചെയ്യാൻ. ഈ മനുഷ്യൻവളരെ അ
ത്ഭുതപ്രവൃത്തികൾ ചെയ്യുന്നു. 48അവനെ ഈ
വഴിയിൽതുടരാൻ നമ്മളനുവദിച്ചാൽ എല്ലാവ
രും അവനിൽ വിശ്വസിക്കും. അപ്പോൾ റോമാ
ക്കാർ വന്ന് നമ്മുടെ ദൈവാലയവും രാജ്യവും
കൈയടക്കും."
49ആ വർഷത്തെ മഹാപുരോഹിതനായ കയ്യ
ഫാവും അവിടെയുണ്ടായിരുന്നു. കയ്യഫാവ് പ
റഞ്ഞു, "നിങ്ങൾക്കൊന്നും അറിയുകയില്ല. 50ദേ
ശം മുഴുവനും നശിക്കുന്നതിലും ഒരു മനുഷ്യൻ
ജനത്തിനുവേണ്ടി മരിക്കുന്നതു നിങ്ങളുടെ നന്മ
യ്ക്കാണെന്നു നിങ്ങൾ തിരിച്ചറിയുന്നില്ല."
51ഇതു കയ്യഫാവ് സ്വയം ചിന്തിച്ചുണ്ടാക്കിയ
തല്ല. അവനായിരുന്നു ആ വർഷത്തെ പ്രധാന
പുരോഹിതൻ. ആ നിലയിൽ പ്രവചിക്കുകയാ
യിരുന്നു അയാൾ. യേശുരാജ്യത്തിനുവേണ്ടി
മരിക്കുമെന്ന് അയാൾ പറഞ്ഞു. 52അതെ, യെഹൂ
ദജനതയ്ക്കുവേണ്ടി യേശുമരിക്കണം. ലോകം
മുഴുവൻ ചിതറിക്കിടക്കുന്ന ദൈവത്തിൻെറമറ്റു
മക്കൾക്കുവേണ്ടിയും കൂടിയാണ് അവൻ മരി
ക്കുന്നത്. അവരെയെല്ലാം സംഘടിപ്പിച്ച് ഒന്നാ
ക്കുന്നതിന് അവൻ മരിക്കണം.
53അന്ന് യെഹൂദാനേതാക്കൾ യേശുവിനെ
കൊല്ലാൻ തീരുമാനിച്ചു. 54അതിനാലവൻ യെ
ഹൂദരുടെയിടയിൽ സ്വതന്ത്രമായി നടക്കുന്നതു
നിർത്തി. അവൻ യെരൂശലേം വിട്ട് മരുഭൂമിയ്ക്ക
ടുത്തൊരിടത്തേക്കു പോയി. യേശു എഫ്രയീമി

ലെ നഗരത്തിലേക്കു പോയി ശിഷ്യന്മാരോടൊ
ത്ത് അവിടെ തങ്ങി.
55യെഹൂദരുടെ പെസഹഉത്സവം അടുത്തിരു
ന്നു. നാട്ടിൻപുറങ്ങളിൽനിന്ന് അനവധിയാളു
കൾ പെസഹയ്ക്ക് യെരൂശലേമിലേക്കുപോയി.
ശുദ്ധീകരണത്തിനുള്ള പ്രത്യേക കർമ്മങ്ങൾക്കാ
ണവർപോയത്. 56അവർയേശുവിനെതിരഞ്ഞു.
ദൈവാലയത്തിൽ അവർ പരസ്പരം ചോദി
ച്ചു, "യേശു ഉത്സവത്തിനുവരുമോ? നിനക്കെന്തു
തോന്നുന്നു?" 57മഹാപുരോഹിതന്മാരും പരീശ
ന്മാരും യേശുവിനെപ്പറ്റി ഒരു പ്രത്യേക ഉത്തരവ്
ഇറക്കിയിരുന്നു. ആരെങ്കിലും യേശുവിനെ ക
ണ്ടാലുടൻ തങ്ങളെ വിവരമറിയിക്കണം. അ
പ്പോൾ മഹാപുരോഹിതന്മാർക്കും പരീശന്മാർ
ക്കും യേശുവിനെ പിടിക്കാമല്ലോ.

## യേശു സുഹൃത്തുക്കളോടൊപ്പം ബേഥാന്യയിൽ

(മത്താ. 26:6-13; മർക്കൊ. 14:3-9)

12 പെസഹയ്ക്ക് ആറുദിവസം മുമ്പ് യേശു
ബേഥാന്യയിലേക്കു പോയി. ലാസർ താ
മസിച്ച സ്ഥലമാണത്. (ലാസറിനെയാണ് യേ
ശു മരണത്തിൽ നിന്ന് ഉയർത്തിയത്.) 2അവിടെ
അവർ യേശുവിന് ഒരു അത്താഴവിരുന്ന് ഒരുക്കി
യിരുന്നു. മാർത്ത ആഹാരം വിളമ്പി. ലാസറും
യേശുവിനോടൊത്തിരുന്ന് ഭക്ഷിച്ചു. 3മറിയ വി
ലയേറിയശുദ്ധമായ നാർദീൻ തൈലം ഒരു കു
പ്പികൊണ്ടുവന്നു. അവളത് യേശുവിന്റെ കാ
ലുകളിൽ ഒഴിച്ചു. തന്റെ തലമുടികൊണ്ട് അവ
ൾ അവന്റെപാദങ്ങൾ തുടച്ചു. നാർദീൻ തൈല
ത്തിന്റെ സൗരഭ്യം ആ മുറിയിലെങ്ങും നിറ
ഞ്ഞു.
4യേശുവിന്റെ ശിഷ്യന്മാരിലൊരാളും പിൽ
ക്കാലത്ത് അവനെ ഒറ്റിക്കൊടുത്തവനുമായ യൂ
ദാഇസ്ക്കരിയോത്തും അവിടെയുണ്ടായിരുന്നു.
മറിയയുടെപ്രവൃത്തി അയാൾക്കു പിടിച്ചില്ല.
യൂദപറഞ്ഞു, 5"മുന്നൂറ് വെള്ളിക്കാശിനുള്ള സു
ഗന്ധതൈലമാണിത്. അതുവിറ്റ് ആ പണം പാ
വങ്ങൾക്ക് നൽകിയിരുന്നെങ്കിൽ." 6പക്ഷേ യൂദ
യ്ക്ക് പാവങ്ങളോട് യഥാർത്ഥ താല്പര്യമൊന്നും
ഉണ്ടായിരുന്നില്ല. അവനൊരു കള്ളനായിരുന്ന
തുകൊണ്ടാണവനങ്ങനെ പറഞ്ഞത്. ശിഷ്യസം
ഘത്തിന്റെ പണപ്പെട്ടി സൂക്ഷിച്ചിരുന്നത് യൂദ
യായിരുന്നു. ഇടയ്ക്കിടെ അവനതിൽ നിന്നും
പണം മോഷ്ടിക്കുകയും ചെയ്തിരുന്നു.
7യേശു പറഞ്ഞു, "അവളെ തടയരുത്. എന്റെ
ശവസംസ്കാര ദിവസത്തിനായി അവൾ ഇത്
ചെയ്തു എന്നിരിക്കട്ടെ. 8പാവങ്ങൾ നിങ്ങൾ
ക്കിടയിൽ എപ്പോഴുമുണ്ട്. എന്നാൽഞാൻ എ
ന്നും നിങ്ങളോടൊത്തുണ്ടാവില്ല."

## ലാസറിനെതിരെ ഗൂഢാലോചന

9യേശു ബേഥാന്യയിലുണ്ടെന്ന് യെഹൂദരില
ധികം പേരുംകേട്ടു. അതിനാലവർ യേശുവിനെ
കാണാനങ്ങോട്ടു പോയി. ലാസറിനെ കാണാ
നും കൂടിയാണ് അവർ അങ്ങോട്ടുപോയത്. മര
ണത്തിൽനിന്ന് യേശു ഉയർത്തിയ ആളാണ്
ലാസർ.10അതിനാൽ മഹാപുരോഹിതന്മാർ ലാ
സറിനെകൊല്ലാനും പരിപാടിയിട്ടു. 11ലാസർ
കാരണം അധികം യെഹൂദരും തങ്ങളുടെ നേതാ
ക്കളെ വിട്ട് യേശുവിന്റെ അനുയായികളാകു
ന്നത്രേ.അതിനാലാണ് യെഹൂദ നേതാക്കൾ ലാ
സറിനെ കൊല്ലാനാലോചിച്ചത്.

## യേശു യെരൂശലേമിൽ പ്രവേശിക്കുന്നു

(മത്താ. 21:1-11; മർക്കൊ. 11:1-11; ലൂക്കൊ. 19:28-40)

12പിറ്റേന്ന് പെസഹാ ഉത്സവത്തിനെത്തിയ
വലിയജനക്കൂട്ടം യേശു യെരൂശലേമിലേക്കുവ
രുന്നെന്നു കേട്ടു. 13പനങ്കമ്പുകളുമായി വന്ന
അവർ യേശുവിനെ സന്ധിക്കാൻ പുറത്തിറ
ങ്ങി. അവർ വിളിച്ചു പറഞ്ഞു,

"അവനെ വാഴ്ത്തുക! സ്വാഗതം! കർത്താവി
ന്റെ നാമത്തിൽ വരുന്നവനെ ദൈവം അനുഗ്ര
ഹിക്കട്ടെ!" *സങ്കീർത്തനങ്ങൾ. 118:25-26*

യിസ്രായേലിന്റെ രാജാവിനെ ദൈവം അ
നുഗ്രഹിക്കട്ടെ!
14യേശു ഒരുകഴുതക്കുട്ടിയുടെപുറത്തു കയ
റിയാണു പുറപ്പെട്ടത്. തിരുവെഴുത്തിൽ പറയു
മ്പോലെ.
15"സീയോൻ നഗരമേ ഭയപ്പെടേണ്ട! ഇതാ,
നിന്റെ രാജാവ്വരുന്നു. കഴുതക്കുട്ടിയുടെ പുറ
ത്തു കയറി!" *സെഖര്യാവ് 9:9*

16യേശുവിന്റെ ശിഷ്യന്മാർക്ക് ആദ്യം ഇതൊ
ന്നും മനസ്സിലായില്ല. പക്ഷേ യേശു മഹത്വത്തി
ലേക്കുയർത്തപ്പെട്ടതിനു ശേഷം ഇതെല്ലാം അവ
നെപ്പറ്റി എഴുതപ്പെട്ടവയാണെന്നവർക്കു മന
സ്സിലായി. അവനുവേണ്ടിയാണ് തങ്ങൾ എല്ലാം
ചെയ്തതെന്നും അവർ ഓർമ്മിച്ചു.

## യേശുവിനെപ്പറ്റി ജനങ്ങൾ

17ലാസറിനെ യേശു മരണത്തിൽനിന്നു ഉയർ
ത്തുകയും അവനെ കല്ലറയിൽ നിന്നും പുറത്തു
വിളിയ്ക്കുകയും ചെയ്ത സംഭവത്തിന് യേശു
വിനോടൊപ്പം അനേകർ സാക്ഷികളായിരുന്നു.
ജനക്കൂട്ടം ഇപ്പോഴതെല്ലാമാണു മറ്റുള്ളവരോട്
പറയുന്നത്.18യേശു ഈ അത്ഭുതം പ്രവർത്തി
ച്ചു എന്നു കേട്ട് അനവധിപേർ യേശുവിനെ
കാണാനിറങ്ങി .19അതിനാൽ പരീശന്മാർ പര
സ്പരം പറഞ്ഞു, "ഇതാ, നമ്മുടെ പരിപാടിക
ളൊന്നും നടക്കുന്നില്ല. എല്ലാവരും അവന്റെ
അനുയായികളാകുന്നു."

## മരണത്തെയും ജീവിതത്തെയും പറ്റി

20ഏതാനും യവനന്മാരും അവിടെയുണ്ടായിരു
ന്നു. പെസഹാഉത്സവത്തിനു ആരാധനയ്ക്കു വ
ന്നവരായിരുന്നു അവർ. 21അവർ ഫിലിപ്പോസി
ന്റെയടുത്തേക്കു പോയി. (ഗലീലയിലെ ബേ
ഥ്സയിദായിൽനിന്നും വന്നവനാണ് ഫിലി
പ്പോസ്.)യവനന്മാർപറഞ്ഞു, "പ്രഭോ, ഞങ്ങൾ
ക്ക് യേശുവിനെകാണണം." 22ഫിലിപ്പോസ് അ
ന്ത്രെയാസി നോടിക്കാര്യം പറഞ്ഞു. അവരിരു
വരും പോയി യേശുവിനോടും പറഞ്ഞു.
23യേശു അവരോടു പറഞ്ഞു, "ഇപ്പോഴാണു
മനുഷ്യപുത്രൻ മഹത്വപ്പെടുവാനുള്ള സമയം.
24ഞാൻ നിങ്ങളോടുസത്യമായി പറയട്ടെ. ഗോ
തമ്പുമണി മണ്ണിൽവീണു നശിച്ചില്ലെങ്കിൽ അ
ത് എപ്പോഴും ഒരൊറ്റവിത്തായിത്തന്നെ ഇരി
ക്കും. പക്ഷേ നശിച്ചാൽ അതുവളരുകയും അനേ
കം വിത്തുകൾ ഉല്പാദിപ്പിക്കുകയും ചെയ്യും.
25സ്വന്തം ജീവനെ സ്നേഹിക്കുന്നവന് അതു
നഷ്ടപ്പെടും. ഈ ലോകത്തിലെ സ്വന്തം ജീവി
തം വെറുക്കുന്നവൻ അതു സൂക്ഷിക്കും. അവനു
നിത്യജീവൻ ലഭിക്കും. 26എന്നെ ശുശ്രൂഷിക്കുന്ന
വൻ എന്നെ അനുഗമിക്കണം. ഞാൻ പോകു
ന്നിടത്തൊക്കെ എന്റെ ദാസൻ എന്നോടൊപ്പ
മുണ്ടായിരിക്കും. എന്നെ ശുശ്രൂഷിക്കുന്നവരെ
എന്റെ പിതാവ് ആദരിക്കും.

### തൻെറ മരണത്തെപ്പറ്റി യേശു

27"ഇപ്പോൾ ഞാനാകെ കുഴങ്ങുന്നു. ഞാനെ
ന്തുപറയണം? 'പീഡനത്തിൻെറ ഈ സമയത്തു
നിന്ന്എന്നെരക്ഷിച്ചാലും പിതാവേ' എന്നു പറ
യണോ? ഇല്ല, പീഡനങ്ങളേറ്റു വാങ്ങാനാണു
ഞാൻ ഈ കാലത്തുതന്നെ വന്നത്. 28പിതാവേ
അങ്ങയുടെ നാമം മഹത്വപ്പെടട്ടെ." അപ്പോൾ
സ്വർഗ്ഗത്തിൽ നിന്നൊരശരീരി മുഴങ്ങി,"ഞാന
തിനെ മഹത്വപ്പെടുത്തിയിരിക്കുന്നു. ഇനിയും
അങ്ങനെ ചെയ്യും."
29അവിടെ നിന്നിരുന്നവർ ആ ശബ്ദം കേട്ടു.
അതൊരിടിമുഴക്കമാണെന്നവർ പറഞ്ഞു.
പക്ഷേ മറ്റുള്ളവർ പറഞ്ഞു, "ഒരു ദൂതൻ യേശു
വിനോടു സംസാരിച്ചു."
30യേശു അവരോടു പറഞ്ഞു,"ആ ശബ്ദം
എന്നെ ഉദ്ദേശിച്ചുള്ളതല്ല. നിങ്ങൾക്കുള്ളതായിരു
ന്നു. 31ലോകം വിധിക്കപ്പെടേണ്ട സമയമായി.
ഇപ്പോൾ ഈ ലോകത്തിൻെറ ഭരണാധിപനായ
പിശാച് പുറത്താക്കപ്പെടും. 32ഞാൻ ഭൂമിയിൽ
നിന്നും ഉയർത്തപ്പെടും. അതുസംഭവിക്കുമ്പോൾ
ഞാൻ എല്ലാവരെയും എന്നിലേക്കു കൊണ്ടു
വരും."33എന്തുതരത്തിലുള്ള മരണമാണ് തൻേറ
തെന്നറിയിക്കാനാണ് യേശു ഇങ്ങനെ പറ
ഞ്ഞത്.
34ആളുകൾ പറഞ്ഞു,"ക്രിസ്തു എക്കാലവും
ജീവിക്കുമെന്നാണല്ലോ ന്യായപ്രമാണം പറയു
ന്നത്. പിന്നെന്താണ് 'മനുഷ്യപുത്രൻ ഉയർത്ത
പ്പെടണം' എന്നുനീ പറയുന്നത്? ആരാണീ മനു
ഷ്യപുത്രൻ?"
35അപ്പോൾ യേശു പറഞ്ഞു, "കുറച്ചു സമയ
ത്തേക്കുകൂടിമാത്രമേ പ്രകാശംനിങ്ങളോടൊത്തു
ണ്ടാകൂ. അതിനാൽ പ്രകാശമുള്ളപ്പോൾ നടക്കു
ക.അപ്പോൾ ഇരുട്ടുനിങ്ങളെ പിടിക്കില്ല. ഇരുട്ടി
ൽ നടക്കുന്നവനു താനെവിടെയാണു പോകുന്ന
തെന്നറികയില്ല. 36അതിനാൽ വെളിച്ചം നിങ്ങ
ളുടെ പക്കലുള്ളപ്പോൾ അതിനെ വിശ്വസിക്കു
ക. അപ്പോൾ നിങ്ങൾ വെളിച്ചത്തിൻെറ പുത്ര
ന്മാരാകും." ഇതെല്ലാം പറഞ്ഞു കഴിഞ്ഞ് യേശു
അവിടം വിട്ടു. ആർക്കും കണ്ടുപിടിക്കാൻ കഴി
യാത്തിടത്തേക്കാണ് യേശു പോയത്.

### യേശുവിൽ യെഹൂദർക്ക് അവിശ്വാസം

37ഇങ്ങനെഅനവധി അത്ഭുതങ്ങൾ യേശു പ്ര
വർത്തിച്ചു. ഇതെല്ലാം കണ്ടെങ്കിലും ആളുകൾ
അവനിൽ വിശ്വസിച്ചില്ല. 38യെശയ്യാപ്രവാച
കൻ പറഞ്ഞതങ്ങനെ സാർത്ഥകമാകുന്നതിന്:
"കർത്താവേ ഞങ്ങൾപറഞ്ഞ കാര്യങ്ങൾ ആ
രു വിശ്വസിച്ചു? കർത്താവിൻെറ ശക്തി ആരു
കണ്ടു?" *യെശയ്യാവ് 53:1*

39ഇക്കാരണത്താൽ അവർക്ക് വിശ്വസിക്കാൻ
കഴിഞ്ഞില്ല. കാരണം യെശയ്യാവ് ഇങ്ങനെയും
പറഞ്ഞു:
40"ദൈവം ആളുകളെഅന്ധരാക്കി.ദൈവം അ
വരുടെ മനസ്സ്കറുപ്പിച്ചു. അവർ തങ്ങളുടെ ക
ണ്ണുകൾ കൊണ്ടു കാണാതിരിക്കാനും മനസ്സു
കൊണ്ട് ഒന്നും മനസ്സിലാക്കാതിരിക്കാനുമാണ്
ദൈവം അതു ചെയ്തത്. അപ്പോൾ ഞാനവരെ
സുഖപ്പെടുത്തും. *യെശയ്യാവ് 6:10*

41അവൻെറ മഹത്വം കണ്ടിട്ടുള്ളതുകൊണ്ടാ
ണ് യെശയ്യാവ് ഇങ്ങനെ പറഞ്ഞത്.
42പക്ഷേ അനവധിപേർ യേശുവിൽ വിശ്വ
സിച്ചു. യെഹൂദനേതാക്കൾ പോലും അധികം
പേരുംവിശ്വസിച്ചു. എന്നാൽ പരീശന്മാരെ അ
വർ ഭയന്നിരുന്നു. അതിനാലവർ തങ്ങളുടെ
വിശ്വാസത്തെപ്പറ്റി ഒന്നും തുറന്നു പറഞ്ഞിരു
ന്നില്ല. യെഹൂദപ്പള്ളിയിൽനിന്നും പുറത്താക്ക
പ്പെടുമോ എന്നായിരുന്നു അവർക്കു ഭയം. 43മനു
ഷ്യനിൽനിന്നുള്ള മഹത്വമാണ് ദൈവത്തിൽ നി
ന്നുള്ള മഹത്വത്തേക്കാൾ ഇവർ ഇഷ്ടപ്പെട്ടത്.

### യേശുവിൻെറ ഉപദേശങ്ങൾ ജനങ്ങളെ വിധിക്കും

44അപ്പോൾ യേശു ഉച്ചത്തിൽ പറഞ്ഞു, "എ
ന്നിൽ വിശ്വസിക്കുന്നവൻ യഥാർത്ഥത്തിൽ എ
ന്നെ അയച്ചവനെയാണു വിശ്വസിക്കുന്നത്.
45എന്നെക്കാണുന്നവൻ യഥാർത്ഥത്തിൽ കാണു
ന്നത് എന്നെ അയച്ചവനെയാണ്. 46ഞാൻ പ്ര
കാശമാകുന്നു. ഞാൻ ഈ ലോകത്തിലേക്കു
വന്നു. എന്നിൽ വിശ്വസിക്കുന്നവൻ ഇരുട്ടിലുഴ
ലാതിരിക്കാനാണു ഞാൻ വന്നത്.
47"ആളുകളെ വിധിക്കാനല്ല അവരെരക്ഷിക്കാ
നാണു ഞാനെത്തിയത്. അതിനാൽഎൻെറ വ
ചനം കേട്ടിട്ടും അനുസരിക്കാതിരിക്കുന്നവരെ
വിധിക്കുന്നതു ഞാനായിരിക്കില്ല.48എൻെറ
വചനങ്ങൾ തള്ളുകയും വിശ്വസിക്കാൻ മടിക്കു
കയും ചെയ്യുന്നവനെ വിധിക്കാനൊരാളുണ്ട്.
എൻെറ സന്ദേശങ്ങൾ അയാളെ അവസാനനാ
ളിൽ വിധിക്കും. 49കാരണം? എൻെറ വചനങ്ങൾ
എൻേറതല്ല. എന്നെ അയച്ച പിതാവ് എന്താണു
പറയേണ്ടതെന്നും പഠിപ്പിക്കേണ്ടതെന്നും എ
ന്നോടു പറഞ്ഞിട്ടുണ്ട്. 50പിതാവിൻെറ കല്പന
യിൽ നിന്നാണ് നിത്യജീവനുണ്ടാകുന്നതെന്നും
എനിക്കറിയാം. പിതാവ് പറഞ്ഞിട്ടുള്ളവ മാത്ര
മാണു ഞാൻ പറയുന്നത്."

### യേശു തൻെറ ശിഷ്യന്മാരുടെ കാൽ കഴുകുന്നു

13 പെസഹാ ഉത്സവത്തിനുമുമ്പ് തനിക്ക് ഈ
ലോകം വിടാനുള്ള സമയമായെന്ന് യേ
ശുവിനറിയാമായിരുന്നു. യേശുവിനു പിതാവി
ൻെറയടുത്തേക്കു പോകാനുള്ള സമയമായി. അ
വൻ ഈ ലോകത്തുള്ള തൻെറയാൾക്കാരെ എ
പ്പോഴും സ്നേഹിച്ചു. ഇപ്പോഴാണവർ അവരോ
ടേറ്റവും സ്നേഹം പ്രകടിപ്പിച്ചത്.
2യേശുവും ശിഷ്യന്മാരും അത്താഴം കഴിക്കുക
യായിരുന്നു. പിശാച് യേശുവിനെതിരെ തിരി
യാൻ യൂദാഈസ്ക്കര്യോത്തിനെ ബോധ്യപ്പെ
ടുത്തിക്കഴിഞ്ഞിരുന്നു. (ശിമോൻ ഈസ്കര്യോ
ത്തിൻെറ പുത്രനായിരുന്നു യൂദാ)3പിതാവ് യേ
ശുവിന് എല്ലാറ്റിനും മേൽ ശക്തി നൽകി. താൻ
ദൈവത്തിൽനിന്നും വന്നവനാണെന്നും ദൈവ
ത്തിലേക്കു മടങ്ങിപ്പോവുകയാണെന്നും യേശു
വിനറിയാം. 4അവർആഹാരം കഴിച്ചുകൊണ്ടിരി
ക്കവേ യേശു എഴുന്നേറ്റുനിന്ന് തൻെറ മേൽകു
പ്പായംമാറ്റി. ഒരു തോർത്തെടുത്ത് അരയിൽ ചു
റ്റി. 5അവൻ ഒരുപാത്രത്തിൽ വെള്ളം എടുത്തു.
യേശുശിഷ്യന്മാരുടെ കാൽ കഴുകുവാൻ തുട
ങ്ങി. അരയിൽനിന്നും തോർത്തഴിച്ച് അവരുടെ
കാലും തുടച്ചു.
6യേശു അടുത്തെത്തിയപ്പോൾ ശിമോൻ പ
ത്രൊസ് അവനോടു പറഞ്ഞു,"കർത്താവേ, അ
ങ്ങ് എൻെറ കാല് കഴുകുകയാണോ?"
7യേശു മറുപടിപറഞ്ഞു, "ഞാനിപ്പോളെന്താ
ണു ചെയ്യുന്നതെന്ന് നീ അറിയുന്നില്ല. പക്ഷേ
പിന്നീട് നിനക്കതു മനസ്സിലാവും."
8പത്രൊസ് പറഞ്ഞു,"ഇല്ല! അങ്ങെൻെറ
കാൽ ഒരിക്കലും കഴുകില്ല." യേശു മറുപടി

പറഞ്ഞു, “ഞാൻ നിൻെറകാലു കഴുകിയില്ലെ
ങ്കിൽ നിനക്കെൻെറ ആളുകളിൽ ഒന്നാകാൻ
സാധിക്കയില്ല.”
9ശിമോൻ പത്രൊസ് പറഞ്ഞു, “കർത്താവേ,
എൻെറ കാലുകൾ കഴുകിയതിനുശേഷം കൈ
കളും തലയും കഴുകൂ.”
10യേശുപറഞ്ഞു, “ഒരാൾ കുളിച്ചാൽ അയാളു
ടെശരീരം മുഴുവൻ വൃത്തിയാകും. അവൻ കാലു
കൾകഴുകുകയേവേണ്ടൂ. നിങ്ങൾശുദ്ധരാണ്, എ
ന്നാൽ നിങ്ങളെല്ലാവരും അല്ല.” *11തനിക്കെതി
രെ തിരിയുന്നവനാരെന്ന് യേശുവിനറിയാമാ
യിരുന്നു. അതിനാലാണ് “നിങ്ങളിലെല്ലാവരും
ശുദ്ധരല്ല” എന്നവൻ പറഞ്ഞത്.
12യേശു അവരുടെ കാൽകഴുകൽ അവസാനി
പ്പിച്ചു. തൻെറവസ്ത്രങ്ങൾ ധരിച്ച് അവൻ വീ
ണ്ടും ഇരുന്നു. യേശു ചോദിച്ചു, “ഞാൻനിങ്ങൾ
ക്കായി എന്താണു ചെയ്തതെന്നു മനസ്സിലാ
യോ? 13നിങ്ങളെന്നെ ‘ഗുരു’ എന്നു വിളിക്കുന്നു.
‘കർത്താവേ’ എന്നുവിളിക്കുന്നു. ഞാൻ അതായ
തുകൊണ്ട് ശരിയാണ്. 14നിങ്ങളുടെ കർത്താവ്
ഞാനാണ്. പക്ഷേ ഞാനൊരു ദാസനെപ്പോലെ
നിങ്ങളുടെ കാലുകൾകഴുകി. അതിനാൽ നിങ്ങ
ളോരോരുത്തരും മറ്റുള്ളവരുടെ കാലുകൾ കഴുക
ണം. 15നിങ്ങൾക്കു മാതൃകയായാണ് ഞാനിങ്ങ
നെയൊക്കെ ചെയ്തത്. അതിനാൽ ഞാൻ നി
ങ്ങളോട് ചെയ്തതുപോലെ നിങ്ങളോരോരുത്ത
രും പരസ്പരംചെയ്യുക. 16ഞാൻ നിങ്ങളോടു
സത്യമായിപറയുന്നു. ഒരുദാസനും തൻെറ യജ
മാനനെക്കാൾ വലിയവനല്ല. ദൗത്യവുമായി
അയയ്ക്കപ്പെട്ടവൻ തന്നെ അയച്ചവനെക്കാൾ
വലിയവനല്ല. 17ഇതെല്ലാമറിഞ്ഞു നിങ്ങൾ
പ്രവർത്തിച്ചാൽ നിങ്ങൾക്കു സന്തോഷവാന്മാ
രായിരിക്കാം.
18“ഞാൻ നിങ്ങളെ എല്ലാവരേയും പറ്റിയല്ല
ഈ പറയുന്നത്. ഞാൻ തിരഞ്ഞെടുത്തവരെ
എനിക്കറിയാം. പക്ഷേ തിരുവെഴുത്തിൽ പറ
ഞ്ഞതു സംഭവിക്കണം ‘എൻെറഅപ്പം പങ്കുവെ
ച്ചവൻ എനിക്കെതിരായി.’* 19അങ്ങനെ സംഭ
വിക്കുംമുമ്പ് ഇപ്പോൾ ഞാനിതു നിങ്ങളോടു
പറയുന്നു. അതു സംഭവിക്കുമ്പോൾ നിങ്ങൾ
‘ഞാൻ ആകുന്നു’ എന്നു വിശ്വസിക്കും.
20ഞാൻ നിങ്ങളോടു സത്യം പറയാം. ഞാനയ
ച്ചവനെ സ്വീകരിക്കുന്നവൻ എന്നെയും സ്വീക
രിക്കുന്നു. എന്നെ സ്വീകരിച്ചവൻ എന്നെ അയ
ച്ചവനെയും സ്വീകരിക്കും.”

## തനിക്കെതിരെ ആരെന്നു യേശു പറയുന്നു

(മത്താ. 26:20-25; മർക്കൊ. 14:17-21;
ലൂക്കൊ. 22:21-23)

21ഇതുപറഞ്ഞു കഴിഞ്ഞപ്പോൾയേശുവിൻെറ
മനസ്സു വീണ്ടും കലങ്ങി. അവൻ തൻെറ ശിഷ്യ
ന്മാരോടു തുറന്നു പറഞ്ഞു,“ഞാൻ നിങ്ങളോടു
സത്യം പറയാം. നിങ്ങളിലൊരുവൻ എനിക്കെ
തിരെ തിരിയും.”
22ശിഷ്യന്മാരെല്ലാവരും പരസ്പരം നോക്കി.
ആരെപ്പറ്റിയാണ് യേശു പറയുന്നതെന്ന് അവർ
ക്കു മനസ്സിലായില്ല. 23ശിഷ്യന്മാരിലൊരുവൻ
യേശുവിൻെറ അടുത്ത് ഇരിക്കുന്നുണ്ടായിരുന്നു.
യേശു സ്നേഹിച്ച ഒരു ശിഷ്യനായിരുന്നു അത്.
24ആരെപ്പറ്റിയാണ് സംസാരിക്കുന്നതെന്ന് യേ
ശുവിനോടു ചോദിക്കാൻ ശിമോൻ പത്രൊസ്
അയാളോട് ആംഗ്യം കാട്ടി. 25അയാൾ യേശുവി
ൻെറയടുത്തേക്കു ചാഞ്ഞു ചോദിച്ചു,“കർത്താ
വേ,അങ്ങേക്കെതിരെ തിരിയുന്നവൻ ആരാണ്?”
26യേശു മറുപടി പറഞ്ഞു, “ഈ അപ്പം ഞാൻ
പാത്രത്തിൽ മുക്കും. ഇതു ഞാൻ ആർക്കു കൊടു
ക്കുന്നുവോ അവൻ എനിക്കെതിരെ തിരിയും.”
യേശു ഒരു അപ്പക്കഷണമെടുത്ത് മുക്കി ശിമോ
ൻെറ പുത്രനായ യൂദാഇസ്ക്കരിയോത്തിനു
കൊടുത്തു. 27അപ്പമെടുത്തപ്പോൾ സാത്താൻ അ
വനിൽപ്രവേശിച്ചു. യേശുയൂദയോടുപറഞ്ഞു,
“നിനക്കുചെയ്യാനുള്ളതു വേഗംചെയ്യുക.” 28യേ
ശു ഇത് യൂദയോടു പറയുവാൻ കാരണമെന്തെ
ന്ന് മേശയ്ക്കരികിലിരുന്ന ആർക്കും മനസ്സിലാ
യില്ല. 29യൂദയായിരുന്നു പണപ്പെട്ടി സൂക്ഷിപ്പു
കാരൻ. അതിനാൽ വിരുന്നിനു വേണ്ടതൊക്കെ
വാങ്ങാൻ യേശു യൂദയോടു പറയുകയാവാം
എന്നവർ കരുതി. അല്ലെങ്കിൽ പാവങ്ങൾക്കെ
ന്തെങ്കിലും കൊടുക്കാൻ പറയുകയുമാവാം എ
ന്നുമവർ കരുതി. 30യേശുകൊടുത്ത അപ്പവും വാ
ങ്ങി രാത്രിയിൽ യൂദാ പുറത്തേക്കു പോയി.

## തൻെറ മരണത്തെപ്പറ്റി യേശു

31യൂദാ പോയപ്പോൾ യേശുപറഞ്ഞു,“ഇപ്പോ
ൾ മനുഷ്യപുത്രൻ മഹത്വപ്പെട്ടിരിക്കുന്നു. ദൈവ
വും മനുഷ്യപുത്രനിലൂടെ മഹത്വപ്പെടുന്നു. 32അ
വനിലൂടെ ദൈവം മഹത്വപ്പെട്ടുവെങ്കിൽ ദൈ
വം തന്നിലൂടെ പുത്രനെയും മഹത്വപ്പെടുത്തും.
ദൈവംവേഗംതന്നെഅവൻെറമഹത്വം നൽകും.”
33യേശു പറഞ്ഞു, “എൻെറകുട്ടികളെ, ഞാനി
നി കുറച്ചുനേരത്തേക്കുകൂടി മാത്രമേ നിങ്ങളോ
ടൊത്തുണ്ടാകൂ. നിങ്ങളെന്നെ തിരയും. യെഹൂദ
രോടു പറഞ്ഞതു നിങ്ങളോടും ഇപ്പോൾ ഞാൻ
പറയുന്നു: ഞാൻ പോകുന്നിടത്തു നിങ്ങൾക്ക്
എന്നെ അനുഗമിക്കാനാവില്ല.
34“ഞാൻ നിങ്ങൾക്കു പുതിയൊരു കല്പനതരു
ന്നു: പരസ്പരം സ്നേഹിക്കുക. ഞാൻ നിങ്ങളെ
സ്നേഹിച്ചതുപോലെ നിങ്ങൾ പരസ്പരം
സ്നേഹിക്കുക. 35നിങ്ങൾ പരസ്പരം സ്നേഹി
ച്ചാൽ നിങ്ങളെൻെറ ശിഷ്യന്മാരാണെന്ന് എല്ലാ
വരും അറിയും.”

## പത്രൊസ് തന്നെ തള്ളിപ്പറയുമെന്ന്

(മത്താ. 26:31-35; മർക്കൊ. 14:27-31; ലൂക്കൊ. 22:31-34)

36ശിമോൻ പത്രൊസ് യേശുവിനോടു ചോദി
ച്ചു,“കർത്താവേ അങ്ങെവിടേക്കാണു പോകുന്ന
ത്?”യേശു മറുപടിപറഞ്ഞു, “ഞാൻ പോകുന്നി
ടത്തേക്കു നിനക്കിപ്പോൾപിന്തുടരാനാവില്ല. പ
ക്ഷേ പിന്നീട് നിനക്കുപിന്തുടരാനാകും.”
37പത്രൊസ് ചോദിച്ചു, “എന്തുകൊണ്ട് എനി
ക്കു നിന്നെ പിന്തുടർന്നുകൂടാ കർത്താവേ? ഞാ
ൻ നിനക്കുവേണ്ടി മരിക്കാനും തയ്യാറാണ്.”
38യേശു മറുപടി പറഞ്ഞു, “യഥാർത്ഥത്തിൽ
നിനക്ക് നിൻെറ ജീവൻ എനിക്കായി തരുവാൻ
കഴിയുമോ? ഞാൻ നിന്നോടു സത്യമായി പറ
യട്ടെ. കോഴികൂകും മുമ്പ് മൂന്ന് തവണ നീയെ
ന്നെ തള്ളിപ്പറയും.”

## യേശു ശിഷ്യന്മാരെ സമാശ്വസിപ്പിക്കുന്നു

14 യേശു പറഞ്ഞു, “നിങ്ങളുടെ ഹൃദയത്തെ
വിഷമിപ്പിക്കരുത്.ദൈവത്തിൽ വിശ്വസി
ക്കുക.എന്നിലും വിശ്വസിക്കുക. 2എൻെറ പിതാ
വിൻെറവസതിയിൽ അനേകം മുറികളുണ്ട്. അ
ങ്ങനെയില്ലായിരുന്നുവെങ്കിൽ ഇതൊന്നും ഞാ

**വാക്യം10** ചില പുരാതന കൈയെഴുത്തു പ്രതികളിൽ കാലുകൾ കഴുകുകയേവേണ്ടൂ എന്ന ഭാഗം ഒഴിവാക്കിയിട്ടുണ്ട്.

**‘എൻെറ ... എനിക്കെതിരായി’** ഉദ്ധരണി സങ്കീ. 41:9

ൻ നിങ്ങളോടുപറയുകയില്ലായിരുന്നു. നിങ്ങൾ
ക്കവിടെ ഒരിടമുണ്ടാക്കാൻ ഞാൻ പോകുന്നു.
3അവിടെ നിങ്ങൾക്കൊരിടമുണ്ടാക്കിയിട്ട് ഞാൻ
തിരിച്ചുവരാം.ഞാനുള്ള സ്ഥലത്ത് നിങ്ങളും ഉ
ണ്ടായിരിക്കേണ്ടതിനായി, അപ്പോൾ നിങ്ങളെ
എന്നോടൊപ്പം കൊണ്ടുപോകാം. 4ഞാൻ പോ
കുന്നിടത്തേയ്ക്കുള്ള വഴി നിങ്ങൾക്കറിയാം."
5തോമസ് പറഞ്ഞു, "നീ പോകുന്നതെവിടേക്കാ
ണെന്നു ഞങ്ങൾക്കറിയില്ല കർത്താവേ.പിന്നെ
ങ്ങനെ ഞങ്ങൾക്കു വഴിയറിയാനാവും?"

6യേശു മറുപടിപറഞ്ഞു,"വഴിയും സത്യവും
ജീവനും ഞാനാകുന്നു. പിതാവിലേക്കുള്ള ഏക
മാർഗ്ഗം എന്നിലൂടെയാണ്. 7നിങ്ങൾ യഥാർത്ഥ
ത്തിൽ എന്നെഅറിഞ്ഞെങ്കിൽ എൻെറപിതാവി
നെയും അറിയണം. എന്നാലിപ്പോൾനിങ്ങൾക്ക്
എൻെറപിതാവിനെഅറിയാം. നിങ്ങളവനെ ക
ണ്ടിട്ടുമുണ്ട്." 8ഫിലിപ്പോസ് യേശുവിനോട് പ
റഞ്ഞു, "കർത്താവേ ഞങ്ങൾക്കു പിതാവിനെ
കാണിച്ചു തന്നാലും. ഞങ്ങൾക്കതു മതിയാകും."

9യേശു മറുപടി പറഞ്ഞു, "ഫിലിപ്പോസേ,
ഞാൻ ഇത്രയും കാലം നിങ്ങളോടൊത്തുണ്ടായി
രുന്നു. അതിനാൽ നിങ്ങളെന്നെ അറിയണം.
എന്നെ കണ്ടവൻ പിതാവിനെയും കണ്ടിട്ടുണ്ട്.
പിന്നെന്താണ്, 'ഞങ്ങൾക്കു പിതാവിനെ കാ
ണിച്ചു തരൂ എന്നു' പറയുന്നത്? 10ഞാൻ പിതാ
വിലും പിതാവ് എന്നിലുമുണ്ടെന്ന് നിങ്ങൾ
യഥാർത്ഥത്തിൽ വിശ്വസിക്കുന്നുണ്ടോ? ഞാൻ
നിങ്ങളോടുപറഞ്ഞ കാര്യങ്ങളൊന്നും എന്നിൽ
നിന്നും വന്നതല്ല. പിതാവ് എന്നിൽ വസിച്ച്
അവൻെറ ജോലികൾ ചെയ്യുന്നു. 11എൻെറ
പിതാവ് എന്നിലും ഞാൻ പിതാവിലും വസി
ക്കുന്നു എന്നു ഞാൻ പറയുന്നതു വിശ്വസി
ക്കുക. അല്ലെങ്കിൽ എൻെറ അത്ഭുതപ്രവൃത്തി
കൾ നിമിത്തം വിശ്വസിക്കുക. 12ഞാൻ നിങ്ങ
ളോടു സത്യമായി പറയട്ടെ. എന്നിൽ വിശ്വസി
ക്കുന്നവന് ഞാൻ ചെയ്യുന്ന പ്രവൃത്തികൾ ചെ
യ്യാനാവും. അതെ, ഞാൻ ചെയ്തതിനെക്കാൾ
വലിയ പ്രവൃത്തികൾ പോലും അവൻ ചെയ്യും.
എന്തുകൊണ്ടെന്നാൽ ഞാൻ പിതാവിലേക്കു
പോകുന്നു. 13എൻെറ നാമത്തിൽ നിങ്ങളെന്തെ
ങ്കിലും ആവശ്യപ്പെട്ടാൽ ഞാനതു നിങ്ങൾ
ക്കായി ചെയ്യും. അപ്പോൾ പിതാവിൻെറ മഹ
ത്വം പുത്രനിലൂടെ കാണിക്കപ്പെടും. 14എൻെറ
നാമത്തിൽ നിങ്ങളെന്തെങ്കിലും ചോദിച്ചാൽ
ഞാനതു നിറവേറ്റും.

### പരിശുദ്ധാത്മാവിൻെറ വാഗ്ദാനം

15"നിങ്ങളെന്നെ സ്നേഹിക്കുന്നുവെങ്കിൽ എ
ൻെറ കല്പനകളനുസരിക്കും. 16മറ്റൊരു സഹായി
യെക്കൂടി അയയ്ക്കാൻ ഞാൻ പിതാവിനോട
ഭ്യർത്ഥിക്കും. ആ സഹായിയെ എന്നെന്നേയ്ക്കു
മായിഅവൻ നിങ്ങൾക്കു നൽകും. 17ആ സഹാ
യി സത്യത്തിൻെറ ആത്മാവായിരിക്കും. ലോ
കത്തിന് അവനെ സ്വീകരിക്കാനാവില്ല. കാര
ണം ലോകം അവനെകാണുകയോ അറിയുക
യോ ഇല്ല. എന്നാൽ നിങ്ങൾ അവനെ അറിയു
ന്നു. അവൻ നിങ്ങളോടൊപ്പവും നിങ്ങളിലും
വസിക്കുന്നു.

18"അപ്പനമ്മമാരില്ലാത്ത കുട്ടികളെപ്പോലെ
ഞാൻ നിങ്ങളെ ഒറ്റയ്ക്ക് ഉപേക്ഷിക്കില്ല. ഞാൻ
നിങ്ങളിലേക്കു മടങ്ങിവരും. 19അല്പ സമയം കൂടി
കഴിഞ്ഞാൽ ലോകം എന്നെക്കാണുകയില്ല.
പക്ഷേ നിങ്ങൾ എന്നെക്കാണും. ഞാൻ ജീവിക്കു
ന്നതിനാൽ നിങ്ങളും ജീവിക്കും. 20ആദിവസം
ഞാൻ പിതാവിലുണ്ടെന്ന് നിങ്ങളറിയും. നി
ങ്ങൾ എന്നിലും ഞാൻ നിങ്ങളിലും ഉണ്ടെന്ന്
നിങ്ങളറിയും. 21എൻെറ കല്പനകൾ അറിഞ്ഞ്
അവ അനുസരിക്കുന്നവൻ എന്നെ യഥാർത്ഥ
ത്തിലും സ്നേഹിക്കുന്നു. എന്നെ സ്നേഹിക്കു
ന്നവനെ എൻെറ പിതാവും സ്നേഹിക്കും. ഞാ
നും അവനെ സ്നേഹിക്കും. ഞാനവന് എന്നെ
കാട്ടിക്കൊടുക്കും."

22അപ്പോൾ യൂദാ(യൂദാ ഇസ്ക്കര്യോത്ത് അ
ല്ല) ചോദിച്ചു, "പക്ഷേകർത്താവേ, എന്തുകൊ
ണ്ടാണ് നീ നിന്നെത്തന്നെ ഞങ്ങൾക്കു കാട്ടുക
യും ലോകത്തിനു കാട്ടാതിരിയ്ക്കുകയും ചെ
യ്യുന്നത്?"

23യേശു മറുപടിപറഞ്ഞു, "എന്നെ സ്നേഹി
ക്കുന്നവൻ എൻെറ വചനങ്ങളനുസരിക്കും. എ
ൻെറ പിതാവ് അവനെ സ്നേഹിക്കും. ഞാനും
എൻെറപിതാവും അവനിലേക്കുവന്ന് അവ
നോടൊത്തുവസിക്കും.24എന്നാൽ എന്നെ സ്നേ
ഹിക്കാത്തവൻ എൻെറ വചനങ്ങൾ അനുസരി
ക്കയില്ല. നിങ്ങൾ കേൾക്കുന്ന എൻെറ വചനങ്ങ
ളൊന്നും എൻേറതല്ല. അതെല്ലാം എന്നെ അയച്ച
എൻെറ പിതാവിൽനിന്നും ആണ്.

25"ഞാൻ നിങ്ങളോടൊത്തുണ്ടായിരുന്ന കാല
ത്ത് ഞാനിതെല്ലാം പറഞ്ഞിരുന്നു. 26പക്ഷേ സ
ഹായി നിങ്ങളെ എല്ലാം പഠിപ്പിക്കും. ഞാൻ
നിങ്ങളോടു പറഞ്ഞ കാര്യങ്ങളെല്ലാം ഓർമ്മി
ക്കാൻ സഹായി നിങ്ങൾക്കു കാരണമാകും. പി
താവ് എൻെറ നാമത്തിൽ അയയ്ക്കുന്ന പരിശു
ദ്ധാത്മാവായിരിക്കും ആ സഹായി.

27"ഞാൻ നിങ്ങൾക്കു സമാധാനം തന്നിട്ടു
പോകുന്നു. ഞാൻ തരുന്നത് എൻെറതന്നെ സമാ
ധാനമാണ്. ലോകം ചെയ്യുന്നതിൽനിന്നും
വ്യത്യസ്തമായ മാർഗ്ഗത്തിലാണ് ഞാൻ സമാ
ധാനം തരുന്നത്. അതിനാൽ നിങ്ങളുടെ ഹൃദയ
ത്തെ വിഷമിപ്പിക്കരുത്. ഭയപ്പെടേണ്ട. 28ഞാൻ
നിങ്ങളോടു പറഞ്ഞതു കേട്ടല്ലോ, 'ഞാൻ പോ
കുന്നു. ഞാൻ നിങ്ങളുടെയടുത്തേക്ക് മടങ്ങി
വരും. 'നിങ്ങളെന്നെ സ്നേഹിച്ചിരുന്നുവെങ്കിൽ
ഞാൻ പിതാവിലേക്കുമടങ്ങുന്നതിൽ നിങ്ങൾ
സന്തോഷിക്കും. കാരണം പിതാവ് എന്നേക്കാൾ
ശ്രേഷ്ഠനാണ്. 29ഇതുസംഭവിക്കും മുമ്പ് ഞാനി
പ്പോൾ നിങ്ങളോടു പറയുന്നു. അപ്പോൾ ഇതു
സംഭവിക്കുമ്പോൾ നിങ്ങൾ വിശ്വസിക്കും.
30ഞാനിനി അധികം നേരം നിങ്ങളോടു സംസാ
രിക്കയില്ല. ഈ ലോകത്തിൻെറ ഭരണാധിപൻ
വരുന്നു. അവന് എൻെറമേൽ ഒരു ശക്തിയു
മില്ല. 31പക്ഷേ ഞാനെൻെറ പിതാവിനെ സ്നേ
ഹിക്കുന്നുവെന്ന് ലോകം അറിയണം. അതിനാ
യി പിതാവ് കല്പിച്ചതുപോലെ ഞാൻ ചെയ്യു
ന്നു."വരൂ നമുക്കിവിടം വിട്ടുപോകാം."

### യേശു മുന്തിരിവള്ളിപോലെ

15 യേശുപറഞ്ഞു, "ഞാൻ യഥാർത്ഥ മുന്തി
രിവള്ളിയാകുന്നു. എൻെറപിതാവ് തോട്ട
ക്കാരനും. 2ഫലം ഉണ്ടാകാത്ത എൻെറ എല്ലാ
ശാഖകളും അവൻ മുറിച്ചുകളയുന്നു. കായ്ക്കു
ന്ന എല്ലാശാഖകളും കൂടുതൽ കായുണ്ടാകുന്ന
തിന് അവൻവെട്ടിയൊതുക്കുന്നു. 3ഞാൻ നിങ്ങ
ളോടുപറഞ്ഞ വചനങ്ങൾ മൂലം നിങ്ങൾ നേര
ത്തെതന്നെ വൃത്തിയാക്കപ്പെട്ടിരിക്കുന്നു. 4എന്നി
ൽ തുടർന്നുവസിക്കുക, ഞാൻ നിങ്ങളിലും വ
സിക്കും. ഒരു ശാഖയ്ക്കും തനിയെ കായ്ക്കാനാ
വില്ല. അത് മുന്തിരിവള്ളിയുടെ ശാഖയായിരി
ക്കണം. അതുപോലെയാണു നിങ്ങളും. നിങ്ങൾ

ക്കു തിനിയെ കായ്ക്കാനാവില്ല. നിങ്ങൾ
എന്നിൽ വസിക്കണം.
5“ഞാൻ മുന്തിരിവള്ളിയും നിങ്ങൾ ചില്ലകളു
മാണ്. ഒരുത്തൻ എന്നിൽ വസിക്കുകയും ഞാൻ
അവനിൽ വസിക്കുകയും ചെയ്താൽ ഏറെ
ഫലം ഉളവാക്കും. പക്ഷേ എന്നെക്കൂടാതെ
അയാൾക്ക് ഒന്നും ചെയ്യാനാവില്ല. 6എന്നിൽ
വസിക്കാനാവാത്തവൻ മുറിച്ചെറിയപ്പെട്ട
ചില്ലയ്ക്കുസമമാണ്. ആ ചില്ല കരിഞ്ഞുപോ
കും. ഉണങ്ങിയ ചില്ലകൾ ശേഖരിച്ച് ആളുകൾ
തീയിലെറിയും.
7“എന്നിൽ വസിക്കുകയും എന്റെ വചനങ്ങ
ൾപിന്തുടരുകയും ചെയ്യുക. അങ്ങനെ ചെയ്താ
ൽ നിങ്ങൾ ആവശ്യപ്പെടുന്നതെന്തും സാധിച്ചു
കിട്ടും.8കൂടുതൽ ഫലമുണ്ടാക്കി നിങ്ങൾ എന്റെ
ശിഷ്യന്മാരെന്നു തെളിയിക്കുക. അതെന്റെ പി
താവിനെ മഹത്വപ്പെടുത്തും. 9പിതാവ് എന്നെ
സ്നേഹിക്കുന്നപോലെ ഞാൻ നിങ്ങളെ സ്നേ
ഹിച്ചു. എന്റെസ്നേഹത്തിൽ വാസം തുടരുക.
10ഞാനെന്റെ പിതാവിന്റെ കല്പനകളനുസരി
ക്കുകയും അവന്റെ സ്നേഹത്തിൽ വസിക്കുക
യുംചെയ്യുന്നു. നിങ്ങൾ എന്റെ കല്പനകളനുസ
രിച്ചാൽ നിങ്ങൾ എന്റെസ്നേഹത്തിനു തുടർ
ച്ചയായി പാത്രമാകും.11എനിക്കുള്ള അതേ ആ
ഹ്ലാദം നിങ്ങൾക്കും ഉണ്ടാകാനാണിതെല്ലാം നി
ങ്ങളോടു ഞാൻപറഞ്ഞത്. നിങ്ങളുടെ ആഹ്ലാദം
സമ്പൂർണ്ണമായിരിക്കണമെന്ന് ഞാനാഗ്രഹിക്കു
ന്നു. 12ഞാൻ നിങ്ങൾക്കു തരുന്ന കല്പന ഇതാണ്.
ഞാൻനിങ്ങളെ സ്നേഹിച്ചതു പോലെ പര
സ്പരം സ്നേഹിക്കുവിൻ. 13കൂട്ടുകാർക്കു വേ
ണ്ടി മരിക്കുകയാണ് ഒരാൾക്കു കാണിക്കാവുന്ന
ഏറ്റവും മഹത്തായസ്നേഹം. 14ഞാൻ പറയു
ന്നകാര്യങ്ങൾ ചെയ്താൽ നിങ്ങളെന്റെ സുഹൃ
ത്തുക്കളാണ്. 15ഞാനിപ്പോൾ നിങ്ങളെ ദാസരെ
ന്നു വിളിക്കുന്നില്ല. യജമാനനെന്താണു ചെയ്യു
ന്നതെന്നു ദാസനറിയില്ല. എന്നാൽ ഞാൻ നി
ങ്ങളെ സ്നേഹിതരെന്നു വിളിച്ചിരിക്കുന്നു. കാ
രണം, എന്റെ പിതാവിൽനിന്നു കേട്ടതൊക്കെ
ഞാൻ നിങ്ങളെ അറിയിച്ചു കഴിഞ്ഞു. 16നി
ങ്ങൾ എന്നെ തിരഞ്ഞെടുത്തതല്ല. ഞാൻ നിങ്ങ
ളെ തിരഞ്ഞെടുത്തതാണ്. പോയി ഫലം സൃ
ഷ്ടിക്കുക, അപ്പോൾ നിങ്ങളുടെഫലം ജീവിത
ത്തിൽ തുടരും. അപ്പോൾ പിതാവ് നിങ്ങൾ
എന്റെ നാമത്തിൽ ആവശ്യപ്പെടുന്നതെന്തും
നിങ്ങൾക്കു നൽകും. 17ഇതെന്റെ കല്പനയാണ്.
പരസ്പരം സ്നേഹിക്കുക.

## യേശു ശിഷ്യന്മാർക്കു മുന്നറിയിപ്പു നൽകുന്നു

18“ലോകം നിങ്ങളെ വെറുക്കുന്നുവെങ്കിൽ, ഓ
ർമ്മിക്കുകലോകംഎന്നെ ആദ്യം വെറുത്തു. 19നി
ങ്ങൾ ഈ ലോകത്തിൽ നിന്നുള്ളവരായിരുന്നെ
ങ്കിൽ സ്വന്തം ആളുകളെ സ്നേഹിക്കുന്നതുപോ
ലെലോകം നിങ്ങളെയും സ്നേഹിച്ചേനെ. പ
ക്ഷെ ഞാൻ നിങ്ങളെ തിരഞ്ഞെടുത്തു ലോക
ത്തിൽ നിന്നും മാറ്റി നിർത്തി. അങ്ങനെ നിങ്ങൾ
ഈ ലോകത്തിൽ ഉൾപ്പെടാത്തതിനാലാണ് അ
വർനിങ്ങളെവെറുത്തത്.20ഞാൻ നിങ്ങൾക്കു പ
റഞ്ഞുതന്ന പാഠംഓർമ്മിക്കുക: ഒരുദാസനും യ
ജമാനനെക്കാൾ ശേഷ്ഠനല്ല. ആളുകൾ എന്നെ
പീഡിപ്പിച്ചിട്ടുണ്ടെങ്കിൽ അവർഅതു നിങ്ങളോ
ടുംചെയ്യും.എന്റെവചനങ്ങൾ അവർ അനുസ
രിച്ചിരുന്നെങ്കിൽ നിങ്ങളുടെ വചനങ്ങളെയും
അവർ അനുസരിക്കും. 21ആളുകൾ ഞാൻ കാര
ണംനിങ്ങളോട് ഇങ്ങനെയെല്ലാം ചെയ്യും. എന്തു
കൊണ്ടെന്നാൽ എന്നെ അയച്ചവനെ അവർക്ക
റിയില്ല.22ഞാൻ വന്ന് ലോകരോടു സംസാരി
ച്ചിരുന്നില്ലെങ്കിൽ അവർക്കു പാപത്തിന്റെ കുറ്റ
ഭാരം ഉണ്ടാവുകയില്ലായിരുന്നു. പക്ഷേ ഞാൻ
അവരോടുസംസാരിച്ചു കഴിഞ്ഞു.അതുകൊണ്ട്
അവർക്ക് തങ്ങളുടെ പാപത്തിൽനിന്ന് ഒഴികഴി
വില്ല. 23എന്നെവെറുക്കുന്ന ഏതൊരുവനും എ
ന്റെ പിതാവിനെയും വെറുക്കുന്നു.24മറ്റാരും ഇ
തുവരെചെയ്യാത്ത കാര്യങ്ങളാണ് ഞാൻ അവ
രുടെയിടയിൽ ചെയ്തത്. ഞാനതൊന്നും ചെ
യ്തിരുന്നില്ലെങ്കിൽ അവർക്കു പാപം ഉണ്ടാവു
കയില്ലായിരുന്നു. എന്നാൽ ഞാൻ ചെയ്തതൊ
ക്കെ അവർകണ്ടു. എന്നിട്ടും അവർ എന്നെയും
എന്റെപിതാവിനെയും വെറുക്കുന്നു. 25അവരു
ടെ ന്യായപ്രമാണത്തിലെഴുതിയിരിക്കുന്നത് സ
ത്യമാകാനാണിങ്ങനെ സംഭവിച്ചത് ‘അവരെ
ന്നെ അകാരണമായി വെറുത്തു.’*
26“ഞാൻ പിതാവിൽനിന്ന് സഹായിയെ നി
ങ്ങളുടെ അടുത്തേക്ക് അയയ്ക്കും. അതുപിതാ
വിൽ നിന്നുള്ള സത്യാത്മാവായിരിക്കും. അവൻ
വരുമ്പോൾ എന്നെപ്പറ്റിപറയും. 27നിങ്ങളെപ്പറ്റി
യും ആളുകളോടു പറയും. എന്തെന്നാൽ ആദ്യം
മുതൽക്കുതന്നെ നിങ്ങളെന്റെ കൂടെയുണ്ടായി
രുന്നു.
16 “ഞാനിതെല്ലാം നിങ്ങളോടുപറഞ്ഞത് ആ
രും നിങ്ങളുടെ വിശ്വാസത്തെ തകർക്കാ
തിരിക്കാനാണ്. 2ആളുകൾ നിങ്ങളെ യെഹൂദപ്പ
ള്ളികളിൽ നിന്നും ഇറക്കിവിട്ടേക്കാം. നിങ്ങളെ
കൊല്ലുന്നത് ദൈവത്തിനു യാഗമർപ്പിക്കലാ
ണെന്ന്ആളുകൾചിന്തിക്കുന്നസമയം വരും. 3പി
താവിനെയും എന്നെയും അറിയാത്തതു കൊ
ണ്ടാണ് ആളുകൾ ഇത്തരം കാര്യങ്ങൾ ചെയ്യുന്ന
ത്.4ഇതെല്ലാം ഞാൻ നിങ്ങളോടിപ്പോൾ പറയു
ന്നു. അതുകൊണ്ട് ഇതെല്ലാം സംഭവിക്കുമ്പോൾ,
ഞാൻ നിങ്ങൾക്കു മുന്നറിയിപ്പുതന്നിരുന്നു എ
ന്നു നിങ്ങൾ ഓർക്കും.

## പരിശുദ്ധാത്മാവിന്റെ പ്രവൃത്തികൾ

“ആരംഭത്തിൽ ഞാൻ നിങ്ങളോട് ഇതൊന്നും
പറഞ്ഞില്ല, കാരണം ഞാനപ്പോൾ നിങ്ങളോ
ടൊത്തുണ്ടായിരുന്നു. 5ഇപ്പോൾ ഞാൻ എന്നെ
അയച്ചവന്റെയടുത്തേക്കു മടങ്ങുന്നു. എന്നാൽ
നിങ്ങളാരും എന്നോട് ‘നീ എവിടെപ്പോകുന്നു?’
എന്നു ചോദിക്കുന്നില്ല. 6ഞാനിതെല്ലാം പറഞ്ഞ
തുകൊണ്ട് നിങ്ങളുടെ മനസ്സുനിറയെ ദു:ഖമാ
ണ്.7പക്ഷേഞാൻ നിങ്ങളോടു സത്യമായി പറ
യട്ടെ.ഞാൻദൂരേക്കുപോകുന്നത് നിങ്ങൾക്കു ന
ല്ലതാണ്. കാരണം, ഞാൻപോകുമ്പോൾ സഹാ
യിയെ ഞാനയയ്ക്കും. ഞാൻ പോയില്ലെങ്കിൽ
അയാൾ വരില്ല. 8സഹായിവരുമ്പോൾ അവൻ
ലോകത്തിനു തെറ്റുപറ്റിയെന്നു തെളിയിക്കും.
9പാപത്തെ സംബന്ധിച്ചിടത്തോളം ലോകത്തി
ന്റെതെറ്റ് അവൻവെളിച്ചത്തുകൊണ്ടുവരും. കാ
രണം അവർഎന്നിൽ വിശ്വസിക്കുന്നില്ല. 10അ
വർ എന്നിൽ വിശ്വസിക്കാത്തതുകൊണ്ട് പാപ
ത്തെപ്പറ്റിയും ഞാൻ പിതാവിന്റെ അടുക്കലേ
ക്കുപോവുകയും നിങ്ങളിനി എന്നെകാണാതി
രിക്കുകയും ചെയ്യുന്നതുകൊണ്ടു നീതിയെപ്പറ്റി
യും അവർകുറ്റപ്പെടുത്തും. 11ഈ ലോകത്തി
ന്റെ ഭരണാധികാരി വിധിക്കപ്പെട്ടു കഴിഞ്ഞ
തിനാൽ അവൻ ന്യായവിധിയെപ്പറ്റിയുള്ള
സത്യം ലോകത്തിനു തെളിയിച്ചുകൊടുക്കും.

---

**‘അവരെന്നെ ... വെറുത്തു’** ഉദ്ധരണി സങ്കീ. 35:19, 69:4.

12"എനിക്കു നിങ്ങളോടു പറയാൻ ഇനിയും
ഒരുപാടുകാര്യങ്ങളുണ്ട്. എന്നാൽ അതു
താങ്ങാൻ നിങ്ങൾക്കിപ്പോൾ ആവില്ല. 13എ
ന്നാൽ സത്യാത്മാവ് വരുമ്പോൾ അവൻ നി
ങ്ങളെ പരിപൂർണ്ണമായ സത്യത്തിലേക്കു നയി
ക്കും. സത്യാത്മാവ് അവൻെറ തന്നെവാക്കുകളല്ല
പറയുന്നത്. അവൻ കേട്ടത് മാത്രം പറയും.
സംഭവിക്കാൻ പോകുന്ന കാര്യങ്ങളവൻ നിങ്ങ
ളോടു പറയും. 14സത്യാത്മാവ് എന്നെ മഹത്വ
പ്പെടുത്തും. എങ്ങനെയെന്നോ? അവൻഎന്നിൽ
നിന്നെടുത്ത് അവ നിങ്ങളോടു പറയും. 15പി
താവിനുള്ളവയെല്ലാം എൻേറതാണ്. അതുകൊ
ണ്ടാണ് ആത്മാവ് എന്നിൽ നിന്നെടുത്ത് നിങ്ങ
ളോടു പറയുമെന്നു ഞാൻ പറഞ്ഞത്.

### ദു:ഖം സന്തോഷമാകും

16"അല്പസമയത്തിനുശേഷം നിങ്ങളെന്നെ കാ
ണില്ല. അല്പംകൂടിനേരം കഴിഞ്ഞാൽപ്പിന്നെ നി
ങ്ങളെന്നെ വീണ്ടും കാണും."
17"ഏതാനും ശിഷ്യന്മാർ പരസ്പരം പറഞ്ഞു,
''അല്പസമയത്തിനുശേഷം നിങ്ങളെന്നെ കാണി
ല്ല. അല്പം കൂടി നേരം കഴിഞ്ഞാൽ നിങ്ങളെന്നെ
വീണ്ടും കാണും' എന്ന് യേശു പറയുന്നതിൻെറ
അർത്ഥമെന്താണ്? എന്തെന്നാൽ 'ഞാനെൻെറ
പിതാവിൻെറ അടുത്തേയ്ക്കുപോകുന്നു' എന്നു
പറയുന്നതിനും എന്താണർത്ഥം?" 18ശിഷ്യന്മാർ
തമ്മിൽചോദിച്ചു, "ഒരല്പനേരം എന്നതിനെന്താ
ണർത്ഥം? അവനെന്താണു പറയുന്നതെന്ന് ഞ
ങ്ങൾക്കു മനസ്സിലാകുന്നില്ല."
19ശിഷ്യന്മാർക്കിതേപ്പറ്റി ചോദിക്കാൻ ആഗ്ര
ഹമുണ്ടെന്ന് യേശുമനസ്സിലാക്കി. അതുകൊണ്ട
വൻ അവരോടുപറഞ്ഞു,''അല്പനേരത്തിനു ശേ
ഷം നിങ്ങളെന്നെ കാണില്ല. കുറച്ചുനേരം കൂടി
കഴിഞ്ഞാൽപ്പിന്നെ നിങ്ങളെന്നെ വീണ്ടും കാ
ണും' എന്നും ഞാൻപറഞ്ഞതിൻെറ അർത്ഥമാ
ണോനിങ്ങൾ പരസ്പരം ചോദിക്കുന്നത്? 20ഞാ
ൻ നിങ്ങളോടു സത്യംപറയുന്നു. നിങ്ങൾ കര
യുകയും ദു:ഖിതരാവുകയും ചെയ്യുമെങ്കിലും
ലോകം സന്തോഷിക്കും. നിങ്ങൾ ദു:ഖിക്കുമെങ്കി
ലും നിങ്ങളുടെ ദു:ഖം സന്തോഷമായി മാറും.
21"ഒരുവൾ പ്രസവിക്കുമ്പോൾ അവൾക്കു വേ
ദനയുണ്ടാകും. കാരണം അവളുടെ സമയമായി
എന്നതുതന്നെ.എന്നാൽ കുഞ്ഞുപിറന്നു കഴിയു
മ്പോൾ അവൾ വേദനമറക്കുന്നു. ഒരു ശിശുവി
നെലോകത്തിലേക്കു കൊണ്ടുവന്നതിൽ അവൾ
എല്ലാം മറന്നുസന്തോഷിക്കുന്നു. 22നിങ്ങൾക്കും
അതുപോലെതന്നെ. ഇപ്പോൾനിങ്ങൾ ദു:ഖിക്കു
ന്നു. എന്നാൽ ഞാനിനി നിങ്ങളെ കാണു
മ്പോൾ നിങ്ങൾ ഹൃദയംഗമായി ആഹ്ലാദിക്കും.
ആരും നിങ്ങളുടെ സന്തോഷത്തെ തട്ടി മാറ്റുക
യുമില്ല. 23ആ ദിവസം നിങ്ങൾ എന്നോടൊന്നും
ആവശ്യപ്പെടുകയില്ല. ഞാൻ നിങ്ങളോടു
സത്യം പറയുന്നു. എൻെറ നാമത്തിൽ നിങ്ങൾ
എന്താവശ്യപ്പെട്ടാലും എൻെറ പിതാവ് അതു
നിറവേറ്റിത്തരും.
24നിങ്ങളിതുവരെ എൻെറ നാമത്തിൽ ഒന്നും
ആവശ്യപ്പെട്ടില്ല.ചോദിക്കുക,നിങ്ങൾക്കുകിട്ടും.
അങ്ങനെ നിങ്ങളുടെ ആഹ്ലാദം പൂർണ്ണമാകും.

### ലോകത്തിനുമേൽ വിജയം

25"ഇതുഞാൻ ആലങ്കാരിക ഭാഷയിൽ നിങ്ങ
ളോടു സംസാരിച്ചിരിക്കുന്നു. എന്നാൽ വാക്കു
കൾ അപ്രകാരമുപയോഗിക്കാതെ ഞാൻ കാര്യ
ങ്ങൾ പറയുന്നകാലം വരും. ഞാൻ നിങ്ങളോടു
നേരിട്ടുള്ള വാക്കുകളിൽ പിതാവിനെപ്പറ്റി പറ
യും. 26ആ ദിവസം നിങ്ങൾപിതാവിനോട് എ
ൻെറ നാമത്തിൽ പലതും ചോദിക്കും. അപ്പോൾ
ഞാൻ നിങ്ങൾക്കുവേണ്ടി പിതാവിനോട് ചോ
ദിക്കേണ്ട ആവശ്യമില്ല. 27പിതാവ്തന്നെ നിങ്ങ
ളെ സ്നേഹിക്കുന്നു. നിങ്ങൾ എന്നെ സ്നേഹി
ച്ചതിനാൽ അവൻ നിങ്ങളെ സ്നേഹിക്കുന്നു.
ഞാൻ ദൈവത്തിൽനിന്നു വന്നവനാണെന്ന്
നി ങ്ങൾ വിശ്വസിച്ചതുകൊണ്ടും പിതാവ് നി
ങ്ങളെ സ്നേഹിക്കുന്നു. 28ഞാൻ പിതാവിൽ
നിന്ന് ഈ ലോകത്തേക്കുവന്നു. ഇപ്പോൾ ഞാൻ
ഈ ലോകംവിട്ട് പിതാവിലേക്കു മടങ്ങുന്നു."
29അപ്പോൾ യേശുവിൻെറ ശിഷ്യന്മാർ പറ
ഞ്ഞു, "അങ്ങിപ്പോൾ ഞങ്ങളോടു വ്യക്തമായി
സംസാരിക്കുന്നു. അങ്ങിപ്പോൾ ആലങ്കാരികമാ
യഭാഷ ഉപയോഗിക്കുന്നില്ല. 30അങ്ങയ്ക്ക് എ
ല്ലാമറിയാമെന്നു ഞങ്ങൾക്കിപ്പോൾ കാണാം.
ഒരുവൻ ഒരു ചോദ്യം ചോദിക്കും മുമ്പുതന്നെ
നിനക്കതിനു മറുപടി പറയാനാകും. നീ ദൈവ
ത്തിൽനിന്നും വന്നതാണെന്നതു ഞങ്ങളെ
വിശ്വസിപ്പിക്കുന്നു."
31യേശു പറഞ്ഞു, "അതുകൊണ്ടിപ്പോൾ നി
ങ്ങൾ വിശ്വസിക്കുന്നു അല്ലേ? 32ഇവിടെ ശ്രദ്ധി
ക്കുക. നിങ്ങൾ ചിതറിക്കപ്പെടുന്ന സമയം വരും.
നിങ്ങളിലോരോരുത്തരും അവരവരുടെ വീടുക
ളിലേക്കു ചിതറിക്കപ്പെടും. അതിപ്പോഴാണ്. നി
ങ്ങളെന്നെ വിട്ടുപോകും. ഞാനൊറ്റയ്ക്കാകും.
പക്ഷേ ഞാനൊരിക്കലും ഒറ്റയ്ക്കല്ല. കാരണം
പിതാവ് എന്നോടൊപ്പമുണ്ട്.
33"നിങ്ങൾക്കെന്നിൽ സമാധാനമുണ്ടായിരി
ക്കാൻ വേണ്ടിയാണു നിങ്ങളോടു ഞാനിതൊ
ക്കെ പറഞ്ഞത്. ഈ ലോകത്തിൽ നിങ്ങൾക്കു
പ്രശ്നങ്ങളുണ്ടാകാം. പക്ഷേ ധൈര്യത്തോടെ
യിരിക്കുക. ഞാൻ ലോകത്തെ പരാജയപ്പെടു
ത്തിയിരിക്കുന്നു."

### യേശു ശിഷ്യന്മാർക്കു വേണ്ടി പ്രാർത്ഥിക്കുന്നു

17 ഇതെല്ലാംപറഞ്ഞതിനുശേഷം യേശു സ്വ
ർഗ്ഗത്തിലേക്കു നോക്കി. യേശു പ്രാർത്ഥി
ച്ചു,"പിതാവേസമയമായിരിക്കുന്നു. പുത്രൻ അ
ങ്ങയെ മഹത്വപ്പെടുത്തേണ്ടതിന് പുത്രനെ മഹ
ത്വപ്പെടുത്തേണമേ. 2അങ്ങ് അവനു നൽകിയി
രിക്കുന്ന ആളുകൾക്കൊക്കെ നിത്യജീവൻനൽ
കാൻപറ്റുന്നവിധം നീ പുത്രന് എല്ലാവരുടെയും
മേൽ ശക്തിനൽകി.3ഇതാണ് നിത്യജീവൻ: ഏക
സത്യദൈവമായ നിന്നെയും നീ അയച്ച യേശു
ക്രിസ്തുവിനെയും അറിയുക എന്നത്. 4നീ
എന്നെ ഏല്പിച്ചജോലി ഞാൻ പൂർത്തിയാക്കി.
ഭൂമിയിൽ അങ്ങയെ ഞാൻ മഹത്വീകരിച്ചു.
5പിതാവേനിന്നോടൊപ്പം ഇപ്പോൾ, എന്നെയും
മഹത്വപ്പെടുത്തുക. ലോകസൃഷ്ടിക്കു മുമ്പ്
എനിക്കു നിന്നോടൊത്തുണ്ടായിരുന്ന മഹത്വം
എനിക്കു നൽകിയാലും.
6"നീയെനിക്കീ ലോകത്തിൽനിന്നും ചിലരെ
തന്നു. അങ്ങയുടെ സദ്ഗുണങ്ങളെ ഞാനവർക്കു
കാട്ടി. അങ്ങയുടേതായ അവരെ എനിക്കു നൽ
കി. അങ്ങയുടെ വചനം അവർ അനുസരിച്ചു.
7നീ എനിക്കു തന്നതെല്ലാം നിന്നിൽ നിന്നാണെ
ന്ന് അവരിപ്പോൾ അറിയുന്നു. 8നീ എനിക്കു
തന്ന ഉപദേശങ്ങൾ ഞാനവർക്കു കൊടുത്തു.
അവ അവർ സ്വീകരിച്ചു. ഞാൻ യഥാർത്ഥ
ത്തിൽ നിന്നിൽനിന്നു വന്നവനാണെന്ന് അവർ
അറിയുന്നു. നീ എന്നെ അയച്ചതാണെന്ന്
അവർ വിശ്വസിക്കുന്നു. 9അവർക്കായി ഞാനി

പ്പോൾ പ്രാർത്ഥിക്കുന്നു. ഈ ലോകത്തിലുള്ളവ
ർക്കുവേണ്ടിയല്ല ഞാൻ പ്രാർത്ഥിക്കുന്നത്. അ
ങ്ങയുടെ ആൾക്കാർക്കുവേണ്ടി, അവരെ അങ്ങ്
എനിക്കു നൽകിയതുകൊണ്ട് ഞാൻ പ്രാർത്ഥി
ക്കുന്നു. **10**എനിക്കുള്ളതെല്ലാം നിന്റേതാണ്.
നിനക്കുള്ളതെല്ലാം എന്റേതും. ഇവർ എനിക്കു
മഹത്വം കൊണ്ടുവന്നു തന്നു. **11**ഇപ്പോൾ ഞാൻ
നിന്നിലേക്കുവരുന്നു. ഞാനിനി ലോകത്തിൽ
തങ്ങുകയില്ല. എന്നാലിവർ ഇനിയും ഇവിടെ
യുണ്ടാവും. പരിശുദ്ധ പിതാവേ, ഇവരെ കാ
ക്കേണമേ, ഞാനും നീയും ഒന്നായിരിക്കുമ്പോ
ലെ ഇവർ ഒന്നായിരിക്കാൻ അങ്ങയുടെ നാമ
ത്തിന്റെ (അങ്ങെനിക്കു തന്ന നാമം) ശക്തി
യിൽ ഇവരെ കാക്കേണമേ. **12**ഞാനവരോടൊ
ത്തുണ്ടായിരുന്നപ്പോൾ ഞാൻ അവരെ കാത്തു.
നീ എനിക്കുതന്ന നിന്റെ നാമത്തിന്റെ ശക്തി
യാൽ ഞാൻ അവരെ കാത്തു. നഷ്ടപ്പെടാൻ
തിരഞ്ഞെടുക്കപ്പെട്ട ഒരുവൻ യൂദാ മാത്രം നഷ്ട
പ്പെട്ടു. തിരുവെഴുത്തിലെ വാക്കുകൾ യഥാർത്ഥ
മാകുവാനാണ് അങ്ങനെ സംഭവിച്ചത്.

**13**“ഞാനിപ്പോൾ നിന്റെയടുത്തേക്കു വരുന്നു.
എന്നാൽ ഞാനിതൊക്കെ പ്രാർത്ഥിക്കുന്നത്
ഞാനിപ്പോഴും ഈ ലോകത്തായതിനാലാണ്.
ഇവർക്ക് എന്റെ ആഹ്ലാദമുണ്ടാകുന്നതിനാണ്
ഞാനീക്കാര്യങ്ങളൊക്കെ പറയുന്നത്. അവർ
ക്കെല്ലാം എന്റെ മുഴുവൻ ആഹ്ലാദവുമുണ്ടാ
കാൻ ഞാനാഗ്രഹിക്കുന്നു. **14**അങ്ങയുടെ ഉപദേ
ശം ഞാനവർക്കു നൽകി. ലോകം അവരെ
വെറുത്തു. ഞാൻ ഈ ലോകത്തിന്റേതല്ലാത്ത
തുപോലെ അവരും ഈ ലോകത്തിന്റേതല്ലാ
ത്തതുകൊണ്ട് ഇവരേയും ലോകം വെറുത്തു.
**15**അവരെ ഈ ലോകത്തിൽനിന്നും പുറത്തെടു
ക്കാനല്ല ഞാനാവശ്യപ്പെടുന്നത്. അവരെ ദുഷ്ട
നിൽനിന്നും സംരക്ഷിക്കണമെന്നാണ്. **16**ഞാൻ
ഈ ലോകത്തിന്റേതല്ലാത്തതുപോലെ അവരും
ഈ ലോകത്തിന്റേതല്ല. **17**നിന്റെ സത്യത്തി
ലൂടെ നിന്റെ സേവനത്തിനവരെ സജ്ജരാ
ക്കുക. നിന്റെ വചനം സത്യമാണ്. **18**നീ എന്നെ
ഈ ലോകത്തിലേക്കയച്ചതു പോലെ ഞാൻ
അവരെയും ഈ ലോകത്തിലേക്കയച്ചു. **19**ഞാൻ
സേവനത്തിനായി എന്നെത്തന്നെ ഒരുക്കുന്നു.
നിന്റെ സേവനത്തിനവർ സത്യത്തിൽ തയ്യാ
റാകുംവിധം ഞാനിതൊക്കെ അവർക്കായി ചെ
യ്യുന്നു.

**20**“ഞാനവർക്കായി പ്രാർത്ഥിക്കുന്നു. ഇവരു
ടെ ഉപദേശങ്ങൾ കൊണ്ട് എന്നിൽ വിശ്വസി
ക്കുന്നവർക്കുവേണ്ടിയും ഞാൻ പ്രാർത്ഥിക്കുന്നു.
**21**പിതാവേ, എന്നിൽ വിശ്വസിച്ചവരെല്ലാം
ഒന്നാകുവാൻ ഞാൻ പ്രാർത്ഥിക്കുന്നു. നീ
എന്നിലും ഞാൻ നിന്നിലും ഉണ്ട്. നീ എന്നെ
അയച്ചു എന്നു ലോകം വിശ്വസിക്കുംവിധം
ഇവരെല്ലാം നമ്മിൽ ഒന്നാകുവാൻ ഞാൻ
പ്രാർത്ഥിക്കുന്നു. **22**നീ എനിക്കുതന്ന മഹത്വം
ഞാനിവർക്കു കൊടുത്തു. ഞാനും നീയും ഒന്നാ
യിരിക്കുന്നതുപോലെ അവരും ഒന്നാകുന്നതി
നാണ് ഞാൻ ഈ മഹത്വം അവർക്കുനൽകിയത്.
**23**ഞാൻ അവരിലുണ്ടാകും. നീ എന്നിലും. അങ്ങ
നെ അവർ പൂർണ്ണമായും ഒന്നാകും. അപ്പോൾ
ലോകം അറിയും നീ എന്നെ അയച്ചുവെന്ന്.
എന്നെ നീ സ്നേഹിച്ചതുപോലെ ഈ മനുഷ്യ
രെയും നീ സ്നേഹിച്ചുവെന്ന് ലോകം അറി
യും.

**24**“പിതാവേ, ഞാൻ എവിടെ ആയിരുന്നാലും
എന്നോടൊപ്പം നീ എനിക്കുതന്നവരായ ഇവരും
ഉണ്ടാകേണമേ. അങ്ങനെ അവർക്കു എന്റെ
മഹത്വം കാണാമല്ലോ. ലോകസൃഷ്ടിക്കുമുമ്പേ
തന്നെ എന്നോടുള്ള സ്നേഹം മൂലം നീ എനി
ക്കുതന്നതാണ് ഈ മഹത്വം. **25**പിതാവേ, നീ
യാണു നീതിമാൻ. ലോകം നിന്നെ അറിയുന്നി
ല്ലെങ്കിലും ഞാനറിയുന്നു. ഇവർക്കറിയാം
എന്നെ നീ അയച്ചതാണെന്ന്. **26**അങ്ങ് എങ്ങനെ
യാണെന്നു ഞാനവരെ പഠിപ്പിച്ചു. തുടർന്നും
ഞാനവരെ പഠിപ്പിക്കും. അപ്പോൾ നിനക്ക് എ
ന്നോടുള്ളതുപോലുള്ള സ്നേഹം അവർക്കുമു
ണ്ടാകും. ഞാനവരിൽ വസിക്കുകയും ചെയ്യും.”

## യേശു പിടിക്കപ്പെടുന്നു

(മത്താ. 26:47-56; മർക്കൊ. 14:43-50; ലൂക്കൊ.22:47-53)

**18** പ്രാർത്ഥന കഴിഞ്ഞയുടൻ യേശു ശിഷ്യ
ന്മാരോടൊത്ത് അവിടംവിട്ടു. അവർ കെ
ദ്രോൻ താഴ്വരകടന്നു. താഴ്വരയുടെ മറുവശ
ത്ത് ഒലിവുമരങ്ങളുടെ ഒരു തോട്ടമുണ്ടായിരുന്നു.
യേശുവും ശിഷ്യന്മാരും അങ്ങോട്ടുപോയി. **2**യേ
ശുപലപ്പോഴും അവന്റെ ശിഷ്യന്മാരുമായി അ
വിടെ ഒത്തുകൂടാറുണ്ടായിരുന്നതിനാൽ യൂദയ്
ക്ക് ആ സ്ഥലം അറിയാമായിരുന്നു. **3**അതിനാൽ
യൂദാ ഒരുസംഘം ഭടന്മാരെ അങ്ങോട്ടു കൊണ്ടു
വന്നു. മഹാപുരോഹിതന്മാരും പരീശന്മാരും നി
യോഗിച്ച ഏതാനും കാവൽക്കാരും അവനോ
ടൊത്തുണ്ടായിരുന്നു. അവർ വിളക്കുകളും പന്ത
ങ്ങളും ആയുധങ്ങളും എടുത്തിരുന്നു.

**4**തനിക്കു സംഭവിക്കാൻ പോകുന്നതെല്ലാം യേ
ശുവിനറിയാമായിരുന്നു. യേശു പുറത്തേക്കിറ
ങ്ങിചോദിച്ചു, “നിങ്ങൾ ആരെയാണു നോക്കു
ന്നത്?”

**5**അവർ പറഞ്ഞു, “നസറായനായ യേശുവി
നെ.”യേശുപറഞ്ഞു, “ഞാനാണ്യേശു.”(യേശു
വിനെതിരെ തിരിഞ്ഞ യൂദയും അവരോടൊപ്പം
നില്പുണ്ടായിരുന്നു.) **6**‘ഞാനാണ്യേശു ’എന്നവ
ൻപറഞ്ഞപ്പോൾ അവർ പുറകോട്ടുപോയി നി
ലത്തു വീണു.

**7**യേശുവീണ്ടും അവരോടു ചോദിച്ചു, “ആരെ
യാണ് നിങ്ങൾ തിരയുന്നത്?” അവർ പറഞ്ഞു,
“നസറായനായ യേശുവിനെ.”

**8**യേശുപറഞ്ഞു,“ഞാൻ പറഞ്ഞല്ലോ, ഞാനാ
ണ് യേശു. അതുകൊണ്ട് നിങ്ങൾ എന്നെയാണു
തിരയുന്നതെങ്കിൽ മറ്റുള്ളവർ പൊയ്ക്കൊള്ള
ട്ടെ.” **9**യേശു മുമ്പുപറഞ്ഞ ഈ വാക്കുകൾ
അങ്ങനെ യഥാർത്ഥ്യമായി “നീ എനിക്കു തന്ന
ആരെയും ഞാൻ നഷ്ടപ്പെടുത്തിയില്ല.”

**10**ശിമോൻപത്രൊസിന് ഒരു വാളുണ്ടായിരു
ന്നു. അയാൾ വാളൂരി മഹാപുരോഹിതന്റെ
ദാസനെവെട്ടി. അയാളുടെ വലതു ചെവി
പത്രൊസ് വെട്ടി. (മൽക്കൊസ് എന്നായിരുന്നു
ആ ദാസന്റെ പേര്.)**11**യേശു പത്രൊസിനോടു
പറഞ്ഞു, “പത്രൊസേ, നിന്റെവാള് തിരികെ
ഉറയിലിടുക. പിതാവ് എനിക്കുതന്ന കഷ്ടത
യുടെ പാനപാത്രം ഞാൻ വാങ്ങിയേപറ്റൂ.”

## ഹന്നാവിന്റെ മുമ്പിൽ കൊണ്ടുവരുന്നു

(മത്താ. 26:57-58; മർക്കൊ. 14:53-54; ലൂക്കൊ. 22:54)

**12**ഭടന്മാരും അവരുടെതലവനും യെഹൂദ കാ
വൽക്കാരും ചേർന്ന് യേശുവിനെ പിടിച്ചുകെട്ടി
തടവിലാക്കി.**13**അവർ അവനെആദ്യം ഹന്നാവി
ന്റെമുമ്പിൽ കൊണ്ടുവന്നു.കയ്യഫാവിന്റെ
അമ്മായപ്പനായിരുന്നു ഹന്നാവ്. ആ വർഷ
ത്തെ മഹാപുരോഹിതനായിരുന്നു കയ്യഫാവ്.
**14**എല്ലാവർക്കും വേണ്ടി ഒരുവൻ മരിക്കുന്നതാ

വും നല്ലതെന്ന് ഇയാളാണ് യെഹൂദരോട് പറ
ഞ്ഞത്.

### യേശുവിനെ പത്രൊസ് തള്ളിപ്പറയുന്നു

(മത്താ. 26:69-70; മർക്കൊ. 14:66-68; ലൂക്കൊ. 22:55-57)

15ശിമോൻ പത്രൊസും യേശുവിൻെറ മറ്റൊരു
ശിഷ്യനും യേശുവിനോടൊത്തു പോയി. മറ്റേ
ശിഷ്യനു മഹാപുരോഹിതനെ അറിയാമായിരു
ന്നു. അതിനാലയാൾ യേശുവിനോടൊത്തു മ
ഹാപുരോഹിതൻെറ വീട്ടുമുറ്റം വരെപോയി.
16പക്ഷേ പത്രൊസ് വാതിലിനടുത്ത് വെളിയി
ൽ നിന്നതേയുള്ളൂ. മഹാപുരോഹിതനെ അറി
യാവുന്ന ശിഷ്യൻ പുറത്തേക്കുവന്നു. വാതിൽ
തുറന്ന ദാസിയോട് അയാൾ സംസാരിച്ചു. എ
ന്നിട്ടയാൾ പത്രൊസിനെ അകത്തേക്കു കടത്തി.
17വാതിൽക്കലെ ദാസി പത്രൊസിനോടു ചോ
ദിച്ചു,"നീയും ആ മനുഷ്യൻെറ ശിഷ്യന്മാരിലൊ
രുത്തനല്ലേ?"പത്രൊസ്പറഞ്ഞു,"അല്ല,ഞാനല്ല!
18തണുപ്പായിരുന്നതിനാൽ ദാസന്മാരും കാവ
ൽക്കാരും തീകൂട്ടിയിരുന്നു. അവരതിനു ചുറ്റുമി
രുന്നു ചൂടുപിടിക്കുകയായിരുന്നു. പത്രൊസ് അ
വരോടൊത്തു നിൽക്കുകയായിരുന്നു.

### മഹാപുരോഹിതൻ യേശുവിനെ ചോദ്യം ചെയ്യുന്നു

(മത്താ. 26:59-66; മർക്കൊ. 14:55-64; ലൂക്കൊ. 22:66-71)

19മഹാപുരോഹിതൻ യേശുവിനോട് അവ
ൻെറ ശിഷ്യന്മാരെപ്പറ്റി ചോദിച്ചു. യേശുപഠി
പ്പിച്ച കാര്യങ്ങളെപ്പറ്റിയും ചോദിച്ചു. 20യേശു
മറുപടിപറഞ്ഞു, "ഞാനെപ്പോഴും ആളുകളോട്
തുറന്നു സംസാരിച്ചിരുന്നു. യെഹൂദപ്പള്ളിയി
ലുംദൈവാലയങ്ങളിലുമിരുന്നാണു ഞാൻ പഠി
പ്പിക്കാറ്. യെഹൂദരെല്ലാം അവിടെ കൂടാറുണ്ടാ
യിരുന്നു. ഒരിക്കലും ഞാൻ ഒന്നും രഹസ്യമായി
പറഞ്ഞിരുന്നില്ല. 21പിന്നെന്താണെന്നെ നിങ്ങ
ൾചോദ്യം ചെയ്യുന്നത്? എൻെറവചനങ്ങൾ കേ
ട്ടവരോട് ചോദിക്കുക. അവർക്കറിയാം ഞാനെ
ന്താണു പറഞ്ഞതെന്ന്."
22യേശു ഇതു പറഞ്ഞപ്പോൾ കാവൽക്കാരി
ലൊരുവൻ അവനെഇടിച്ചു. അയാൾ പറഞ്ഞു,
"മഹാപുരോഹിതനോട് ഇങ്ങനെ സംസാരിക്ക
രുത്."
23യേശു മറുപടി പറഞ്ഞു, "തെറ്റെന്തെങ്കിലും
പറഞ്ഞെങ്കിൽ ആ തെറ്റ് എന്താണെന്ന് ഇവിടെ
യുള്ളവരോടു പറയുക. പക്ഷേ ശരിയാണെങ്കി
ൽപിന്നെ നീയെന്തിനാണെന്നെ ഇടിച്ചത്."
24അതിനാൽ ഹന്നാവ് യേശുവിനെ കയ്യഫാ
വിൻെറ അടുത്തേക്ക് അയച്ചു. യേശു അപ്പോഴും
ബന്ധിതനായിരുന്നു.

### പത്രൊസ് വീണ്ടും തള്ളിപ്പറയുന്നു

(മത്താ. 26:71-75; മർക്കൊ. 14:69-72;
ലൂക്കൊ. 22:58-62)

25ശിമോൻ പത്രൊസ് നിന്നു കൊണ്ട് തീ
കായുകയായിരുന്നു. മറ്റുള്ളവർ പതൊസിനോ
ടുചോദിച്ചു, "നീ അവൻെറ ശിഷ്യന്മാരിലൊരു
ത്തനല്ലേ?"പക്ഷേ പത്രൊസ് പറഞ്ഞു, "അല്ല,
ഞാനല്ല."
26മഹാപുരോഹിതൻെറ ദാസന്മാരിലൊരു
വൻ അവിടെയുണ്ടായിരുന്നു. പത്രൊസ് ചെ
വിമുറിച്ചവൻെറ ബന്ധുവാണയാൾ. അയാൾ
പറഞ്ഞു,"നിന്നെഞാൻ പൂന്തോട്ടത്തിൽ വച്ച്
അവനോടൊത്ത് കണ്ടിട്ടുള്ളതായി തോന്നുന്നു."
27പക്ഷേ പത്രൊസ് വീണ്ടും പറഞ്ഞു, "ഇല്ല,
ഞാനവനോടൊത്തുണ്ടായിരുന്നില്ല." അപ്പോൾ
ഒരു കോഴികൂകി.

### യേശുവിനെ പീലാത്തൊസിൻെറ മുമ്പിൽ കൊണ്ടുവരുന്നു

(മത്താ. 27:1-2,11-31; മർക്കൊ. 15:1-10; ലൂക്കൊ.23:12-15)

28അനന്തരം യെഹൂദന്മാർ യേശുവിനെ കയ്യ
ഫാവിൻെറ കൊട്ടാരത്തിൽനിന്നും ഗവർണ്ണറു
ടെ കൊട്ടാരത്തിലേക്കു കൊണ്ടുപോയി. അതു
പുലർച്ചെയായിരുന്നു. യെഹൂദർവസതിക്കുള്ളി
ൽ കടന്നില്ല. പെസഹ ഭക്ഷിക്കേണ്ടിയിരുന്നതു
കൊണ്ട് അവർ സ്വയം അശുദ്ധരാകാൻ ഇഷ്ട
പ്പെട്ടില്ല. 29അതിനാൽ പീലാത്തോസ് പുറത്ത്
യെഹൂദരുടെയടുത്തേക്കു വന്നു. അദ്ദേഹം ചോ
ദിച്ചു, "ഈ മനുഷ്യനെതിരെയുള്ള നിങ്ങളുടെ
കുറ്റാരോപണം എന്ത്?" 30യെഹൂദർ പറഞ്ഞു,
"അവൻ ഒരു കുറ്റവാളി യാണ്. അതു കൊണ്ടാ
ണവനെ ഞങ്ങൾ അങ്ങ യെ ഏല്പിച്ചത്."
31പീലാത്തോസ്പറഞ്ഞു, "നിങ്ങൾയെഹൂദർ
ഇവനെ കൊണ്ടുപോയി നിങ്ങളുടെ ന്യായപ്ര
മാണമനുസരിച്ച് ശിക്ഷ വിധിക്കുവിൻ." യെഹൂ
ദർ പറഞ്ഞു,"എന്നാൽ ഒരാളെ വധശിക്ഷയ്ക്കു
വിധിക്കാൻ അങ്ങയുടെ നിയമം ഞങ്ങളെ അ
നുവദിക്കുന്നില്ല." 32(താനെങ്ങനെ മരിക്കും എന്ന്
യേശു മുമ്പു പറഞ്ഞതു യഥാർത്ഥ്യമായി.)
33അപ്പോൾ പീലാത്തൊസ് കൊട്ടാരത്തിനു
ള്ളിലേക്കു മടങ്ങിപ്പോയി. അദ്ദേഹം യേശുവി
നെവിളിച്ചു. അദ്ദേഹം യേശുവിനോടു ചോദി
ച്ചു,"നീ യെഹൂദരുടെ രാജാവാണോ?"
34യേശുപറഞ്ഞു, "ഇത് താങ്കളുടെ സ്വന്തം
ചോദ്യമാണോ? അതോ മറ്റാരെങ്കിലും താങ്ക
ളോട് എന്നെപ്പറ്റി പറഞ്ഞതോ?"
35പീലാത്തൊസ്പറഞ്ഞു,"ഞാൻ ഒരു യെഹൂ
ദനല്ല.നിൻെറതന്നെ ആളുകളും മഹാപുരോഹി
തന്മാരും ആണ് നിന്നെപിടിച്ചുകൊണ്ടുവന്ന്
എന്നെ ഏല്പിച്ചത്. എന്താണു നിൻെറമേലുള്ള
ആരോപണം?"
36യേശുപറഞ്ഞു, "എൻെറ രാജ്യം ഈ ലോക
ത്തിൻേറതല്ല.അത് ഈ ലോകത്തിൻേറത് ആയി
രുന്നുവെങ്കിൽ ഞാൻ യെഹൂദരുടെ കയ്യിൽ
ഏല്പിക്കപ്പെടാതിരിക്കാൻ എൻെറ ദാസന്മാർ
പൊരുതുമായിരുന്നു. എന്നാൽ എൻെറ രാജ്യം
മറ്റൊരിടത്തു നിന്നുമാണ്."
37പീലാത്തൊസ് പറഞ്ഞു, "അപ്പോൾ നീ
യൊരുരാജാവാണ്." യേശു പറഞ്ഞു, "ഞാൻ
രാജാവാണെന്നു താങ്കൾ പറയുന്നു. അതു
ശരിയാണ്. ഞാൻ ജനിച്ചത് ഇതിനാണ്: സത്യം
ജനങ്ങളെ സാക്ഷ്യപ്പെടുത്താൻ. അതിനാണു
ഞാനീ ലോകത്തിൽവന്നത്. സത്യത്തിൽ നിന്നു
ള്ളവരെല്ലാം എന്നെ ശ്രവിക്കുന്നു."
38പീലാത്തൊസ് ചോദിച്ചു, "എന്താണു സ
ത്യം?"അതു ചോദിച്ചശേഷം പീലാത്തൊസ് പു
റത്ത് യെഹൂദരുടെ അടുത്തേക്കു മടങ്ങിപ്പോയി.
പീലാത്തൊസ് അവരോടു പറഞ്ഞു, "അയാൾ
ക്കെതിരെചാർത്താൻ ഒരു കുറ്റവും ഞാൻ കാണു
ന്നില്ല.39എന്നാൽ പെസഹ ദിവസം ഒരു തടവു
കാരനെ വിട്ടയയ്ക്കുന്ന ചടങ്ങ് നിങ്ങൾക്കുണ്ട്.
യെഹൂദരുടെ ഈ രാജാവിനെ ഞാൻ സ്വതന്ത്ര
നാക്കട്ടേ?"
40യെഹൂദർ വിളിച്ചുപറഞ്ഞു,"വേണ്ട, അവ
നെ വേണ്ട. ബറബ്ബാസിനെ വിട്ടയയ്ക്കുക."
(ബറബ്ബാസ് ഒരു കള്ളനായിരുന്നു.)

19 അപ്പോൾ യേശുവിനെ കൊണ്ടുപോയി
ചാട്ടയടി നൽകുവാൻ പീലാത്തൊസ് ക

ല്പന നൽകി.2ഭടന്മാർ മുള്ളുകൊമ്പുകൾ കൊണ്ട്
ഒരു കിരീടമുണ്ടാക്കി അത് യേശുവിൻെറ തല
യിൽ ചാർത്തി. അവരവനെ ഒരു നീളൻ ചെങ്കു
പ്പായം അണിയിച്ചു.3അവർപലവട്ടം അവൻെറ
യടുത്ത്വന്ന് "യെഹൂദരുടെ രാജാവേ വന്ദനം!"
എന്നു വിളിക്കുകയും യേശുവിൻെറ മുഖത്ത്
ഇടിക്കുകയും ചെയ്തു.
4പീലാത്തൊസ് വീണ്ടും പുറത്തേക്കുവന്ന്
യെഹൂദരോടുപറഞ്ഞു,"നോക്കൂ, ഞാൻഇവനെ
പുറത്തേക്കു കൊണ്ടുവരുന്നു. ഇവനെതിരെ കു
റ്റമൊന്നും ആരോപിക്കാൻ ഞാൻ കാണുന്നില്ലെ
ന്നറിയിക്കാനാണത്." 5അപ്പോൾമുൾക്കിരീടവും
ചുവപ്പുമേലങ്കിയും ധരിച്ച യേശു പുറത്തുവ
ന്നു.പീലാത്തൊസ് യെഹൂദരോട് പറഞ്ഞു, "ഇ
താ അവൻ."

6മഹാപുരോഹിതന്മാരും യെഹൂദാ കാവൽ
ക്കാരും അവനെക്കണ്ടപ്പോൾ വിളിച്ചുകൂകി, "അ
വനെക്രൂശിക്കുക! അവനെ ക്രൂശിക്കുക!" പക്ഷേ
പീലാത്തൊസ് പറഞ്ഞു, "നിങ്ങൾ തന്നെ കൊ
ണ്ടുപോയി അവനെക്രൂശിക്കുക. അവനെതിരെ
ചാർത്താൻ കുറ്റമൊന്നും ഞാൻ കാണുന്നില്ല."
7യെഹൂദർ പറഞ്ഞു, "സ്വയം ദൈവപുത്രനെ
ന്നു വിശേഷിപ്പിക്കുന്ന ഇവൻ മരിക്കണമെന്നു
പറയുന്ന ഒരു ന്യായപ്രമാണം ഞങ്ങൾക്കുണ്ട്."
8ഇതുകേട്ട് പീലാത്തൊസ് കൂടുതൽ ഭയന്നു.
9അയാൾവീണ്ടുംകൊട്ടാരത്തിനുള്ളിലേക്കു പോ
യി. അയാൾയേശുവിനോടുചോദിച്ചു, "നീ എ
വിടെ നിന്നുവരുന്നു?" എന്നാൽ യേശു മറുപടി
യൊന്നും പറഞ്ഞില്ല.10"നീയെന്നോടു സംസാ
രിക്കില്ലേ? എനിക്കുനിന്നെ വിട്ടയയ്ക്കാനുള്ള
അധികാരമുണ്ടെന്നോർക്കുക. നിന്നെ ക്രൂശിക്കാ
നുള്ളതും."11യേശുമറുപടിപറഞ്ഞു,"ദൈവം നി
ന്നെഏല്പിച്ചിട്ടുള്ള അധികാരമേനിനക്ക് എൻെറ
മേൽഉള്ളൂ. അതിനാൽ എന്നെനിന്നെ ഏല്പിച്ച
വൻ കൂടുതൽ പാപത്താൽ കുറ്റവാളിയാണ്."
12അതിനുശേഷം പീലാത്തൊസ് യേശുവി
നെ മോചിപ്പിക്കാൻ ശ്രമിച്ചു. പക്ഷേ യെഹൂദർ
വിളിച്ചു പറഞ്ഞു, "സ്വയം രാജാവാകുന്നവൻ
കൈസർക്കെതിരാണ്. അതിനാൽ അവനെ താ
ങ്കൾ വിട്ടയച്ചാൽ താങ്കൾ കൈസറിൻെറ ശത്രു
വാകും."
13യെഹൂദർ പറഞ്ഞത് പീലാത്തൊസ് കേട്ടു.
അയാൾ യേശുവിനെ പുറത്തുകൊണ്ടുവന്നു.
പീലാത്തൊസ് കൽത്തളത്തിലെ (ഇതിന്എ
ബ്രായഭാഷയിൽ ഗബ്ബഥാ എന്നുപറയും) ന്യാ
യാസനത്തിൽ ഇരുന്നു. 14പെസഹാവാരത്തി
ൻെറ തയ്യാറെടുപ്പു ദിനം ഉച്ചയോടടുത്തിരുന്നു.
പീലാത്തൊസ് യെഹൂദരോടു പറഞ്ഞു, "ഇതാ
നിങ്ങളുടെ രാജാവ്!"
15യെഹൂദർ വിളിച്ചുപറഞ്ഞു,"അവനെ കൊ
ണ്ടുപോകുക! അവനെ കൊണ്ടുപോകുക! അവ
നെ ക്രൂശിക്കുക!"പീലാത്തോസ് യെഹൂദരോട്
ചോദിച്ചു,"നിങ്ങളുടെ രാജാവിനെ ക്രൂശിക്കാ
നാണോ എന്നോടാവശ്യപ്പെടുന്നത്?" മഹാപു
രോഹിതന്മാർ മറുപടി പറഞ്ഞു,"ഞങ്ങളുടെ
ഏകരാജാവ് കൈസറാണ്."
16അതുകൊണ്ട് പീലാത്തൊസ് യേശുവിനെ
ക്രൂശിക്കാൻ അവരെ ഏല്പിച്ചു.

### യേശുവിനെ ക്രൂശിക്കുന്നു

(മത്താ. 27:32-44; മർക്കൊ. 15:21-32;
ലൂക്കൊ. 23:26-43)

ഭടന്മാർ യേശുവിനെ കൊണ്ടുപോയി. 17യേ
ശു സ്വന്തം ക്രൂശു ചുമന്നിരുന്നു. "തലയോടിടം"
എന്നറിയപ്പെടുന്ന (യെഹൂദ ഭാഷയിൽ "ഗോൽ
ഗോഥാ") സ്ഥലത്തേക്കവൻപോയി. 18അവിടെ
യവർ യേശുവിനെ കുരിശിൽ ചേർത്ത് ആണി
യടിച്ചു. അവർ മറ്റുരണ്ടുപേരെക്കൂടി ക്രൂശിച്ച്
അവൻെറ ഇരുവശത്തുമായി സ്ഥാപിച്ചു. യേ
ശു മദ്ധ്യത്തിലായിരുന്നു. 19പീലാത്തൊസ് ഒരട
യാളമെഴുതി കുരിശിൽചാർത്തി. അടയാളം ഇ
ങ്ങനെയായിരുന്നു: "നസറെത്തിലെ യേശു യെ
ഹൂദരുടെ രാജാവ്."20എബ്രായഭാഷയിലും, റോ
മ, യവന ഭാഷകളിലും അതെഴുതപ്പെട്ടിരുന്നു.
യേശുവിനെ ക്രൂശിച്ചത് നഗരത്തോടടുത്ത സ്ഥ
ലമായിരുന്നതിനാൽ അനേകം യെഹൂദർ അതു
വായിച്ചു.21യെഹൂദ മഹാപുരോഹിതന്മാർ പീ
ലാത്തൊസിനോടു പറഞ്ഞു,"'യെഹൂദരുടെ രാ
ജാവാണ് എന്നെഴുതേണ്ട' എന്നാൽ ഞാൻ യെ
ഹൂദരുടെ രാജാവാണെന്ന് ഇയാൾപറയുന്നു എ
ന്നെഴുതുക."
22പീലാത്തൊസ് മറുപടിപറഞ്ഞു, എഴുതിയ
തു ഞാൻ തിരുത്തുകയില്ല."
23യേശുവിനെ കുരിശിൽ തറച്ചശേഷം ഭടന്മാ
ർ അവൻെറ വസ്ത്രങ്ങൾ ഊരിയെടുത്തു. അതി
നെനാലായിപകുത്തു. ഓരോഭടനും ഓരോ ഭാ
ഗമെടുത്തു. അവൻെറ അടിക്കുപ്പായവും അവർ
എടുത്തു. ആ കുപ്പായം തയ്യലില്ലാത്തതും അടി
മുടിനെയ്തതുമായ ഒരു കഷണമായിരുന്നു. 24അ
തുകൊണ്ട് പട്ടാളക്കാർ പരസ്പരംപറഞ്ഞു, "ഇ
തുനമുക്കു കീറണ്ട, നറുക്കിട്ട് ആർക്കെടുക്കണമെ
ന്ന് തീരുമാനിക്കാം." തിരുവെഴുത്തിലെഴുതിയി
ട്ടുള്ളത് യാഥാർത്ഥ്യമാകുവാനാണങ്ങനെ സംഭ
വിച്ചത്:

"എൻെറ വസ്ത്രങ്ങൾ അവർ വീതം വെച്ചു.
എൻെറ ഉടുപ്പിനായി അവർ നറുക്കിട്ടു."
*സങ്കീർത്തനങ്ങൾ 22:18*

അതിനാൽ ഭടന്മാരങ്ങനെ ചെയ്തു.
25കുരിശിനരികിൽ യേശുവിൻെറ അമ്മയും
അവൻെറ അമ്മയുടെ സഹോദരിയും നിൽക്കു
ന്നുണ്ടായിരുന്നു. ക്ലെയോപ്പാവിൻെറ ഭാര്യ മറി
യയും മഗ്ദലക്കാരി മറിയയും അവരോടൊത്തു
ണ്ടായിരുന്നു.26യേശു തൻെറഅമ്മയെ കണ്ടു. താ
ൻസ്നേഹിച്ച ശിഷ്യനും അവിടെ നിൽക്കുന്നത്
യേശു കണ്ടു. അവൻ അമ്മയോടുപറഞ്ഞു,
"സ്ത്രീയേ, ഇതാ നിൻെറ മകൻ. "27അനന്തരം
യേശു തൻെറശിഷ്യനോടു പറഞ്ഞു,"ഇതാ നി
ൻെറ അമ്മ."അതിനാൽ അതിനുശേഷം ആ ശി
ഷ്യൻ യേശുവിൻെറ അമ്മയെ തൻെറ വീട്ടിൽ
താമസിപ്പിച്ചു.

### യേശു മരിക്കുന്നു

(മത്താ. 27:45-56; മർക്കൊ. 15:33-41;
ലൂക്കൊ. 23:44-49)

28പിന്നീട്, എല്ലാം ചെയ്തുകഴിഞ്ഞു എന്ന്
യേശു അറിഞ്ഞു. തിരുവെഴുത്ത് യാഥാർത്ഥ്യമാ
കാൻ അവൻ പറഞ്ഞു, "എനിക്കു ദാഹിക്കുന്നു."
29അവിടെ വിനാഗിരി നിറച്ച ഒരു ഭരണിയുണ്ടാ
യിരുന്നു. ഭടന്മാർ അതിൽ ഒരുനീർപ്പഞ്ഞിമുക്കി.
നീർപ്പഞ്ഞി ഒരു ഈസോപ്പുകമ്പിൽ കെട്ടി വ
ച്ച് യേശുവിൻെറ വായിലേക്കടുപ്പിച്ചു. 30യേശു
വിനാഗിരി നുണഞ്ഞു. എന്നിട്ടവൻ പറഞ്ഞു,
"എല്ലാം പൂർത്തിയായി." യേശു തൻെറ തലകു
നിച്ചു, മരിച്ചു.
31ഈസമയം തയ്യാറെടുപ്പു ദിവസമായിരുന്നു.
പിറ്റേന്ന് ഒരു വിശേഷപ്പെട്ട ശബ്ബത്തും ആയിരു
ന്നു.ശബ്ബത്തുദിവസം ശരീരങ്ങൾ കുരിശിൽ കി

ടക്കുന്നത് യെഹൂദർ ഇഷ്ടപ്പെട്ടിരുന്നില്ല. അതി
നാൽ അവരുടെ കാലുകൾഒടിച്ച് താമസിയാ
തെ അവർ മരിക്കാൻ ഇടയാക്കാൻ യെഹൂദർ
പീലാത്തൊസിനോടഭ്യർത്ഥിച്ചു. എന്നിട്ട് ശരീ
രങ്ങൾ കുരിശിൽ നിന്ന് ഇറക്കാനും അപേക്ഷി
ച്ചു. **32**ഭടന്മാർവന്ന് യേശുവിനോടൊപ്പം ക്രൂശി
ക്കപ്പെട്ടിരുന്ന ഒരുവൻെറ കാലുകൾഒടിച്ചു. എ
ന്നിട്ട് രണ്ടാമൻെറയും കാലുകൾ ഒടിച്ചു.
**33**യേശുവിനെ സമീപിച്ച ഭടന്മാർ, അവൻ മരി
ച്ചു കഴിഞ്ഞതായി കണ്ടു. അതിനാൽ അവർ
അവൻെറ കാലുകൾ ഒടിച്ചില്ല. **34**എന്നാൽ ഭട
ന്മാരിലൊരുവൻ തൻെറ കുന്തം കൊണ്ട് യേശു
വിൻെറ പള്ളയിൽകുത്തി. ചോരയും വെള്ള
വും പുറത്തുചാടി. **35**(അതുനേരിൽ കണ്ട
ഒരുവൻ പറഞ്ഞിരിക്കുന്നു. നിങ്ങളും വിശ്വസി
ക്കുന്നതിനുവേണ്ടിയാണ് അവനിതു പറഞ്ഞത്.
അയാൾ പറഞ്ഞതെല്ലാം സത്യമാകുന്നു. സത്യ
മാണു താൻ പറയുന്നതെന്ന് അയാൾക്കറിയാ
മായിരുന്നു.)

**36**തിരുവെഴുത്ത് സത്യമാവാൻ വേണ്ടിയാണി
ങ്ങനെ സംഭവിച്ചത്: "അവൻെറ എല്ലുകളൊ
ന്നും ഒടിക്കപ്പെടുകയില്ല."* **37**മറ്റൊരു തിരുവെഴു
ത്തു പറയുന്നു, "തങ്ങൾ കുത്തിയവനെ അവർ
നോക്കും."*

### യേശുവിനെ സംസ്കരിക്കുന്നു

(മത്താ. 27: 57-61; മർക്കൊ. 15:42-47;
ലൂക്കൊ. 23:50-56)

**38**പിന്നീട് അരിമഥ്യായിൽ നിന്നും വന്ന യോ
സേഫ് എന്നൊരാൾ പീലാത്തൊസിനോട് യേ
ശുവിൻെറ ശരീരം ആവശ്യപ്പെട്ടു. (യോസേഫ്
യേശുവിൻെറ ഒരു ശിഷ്യനായിരുന്നു. എന്നാൽ
യെഹൂദരെ ഭയപ്പെട്ടതിനാൽ അയാളിക്കാര്യം
ആരോടും പറഞ്ഞില്ല.) പീലാത്തൊസ് അനുവ
ദിച്ചു. **39**നിക്കൊദേമൊസും യോസേഫിനെ അ
നുഗമിച്ചു. ഒരു രാത്രിയിൽ യേശുവിനെ
കാണാൻ വന്നവനാണ് നിക്കൊദേമൊസ്. അ
യാളുടെ കൈയിൽ നൂറു റാത്തൽ സുഗന്ധദ്ര
വ്യമുണ്ടായിരുന്നു. മീറായും അകിലും ചേർന്ന
ഒരു സുഗന്ധക്കൂട്ടായിരുന്നു അത്. **40**അവരിരു
വരും ചേർന്ന് യേശുവിൻെറശരീരം ചുമന്നു.
അവർ മൃതദേഹം നേർമ്മയുള്ള തുണികളിൽ
പൊതിഞ്ഞു. (ഇത് യെഹൂദരുടെ ശവസംസ്കാ
രരീതിയിലൊന്നാണ്.) **41**യേശു ക്രൂശിക്കപ്പെട്ടിട
ത്ത് ഒരു തോട്ടമുണ്ടായിരുന്നു. അവിടെ ഒരു
പുതിയ കല്ലറയും. അവിടെ മുമ്പ് ആരെയും
സംസ്ക്കരിച്ചിട്ടില്ല. **42**അവർ യേശുവിനെ ആ
കല്ലറയിൽ അടക്കി. കാരണം ആ കല്ലറ സമീപ
ത്തുള്ളതായിരുന്നു. മാത്രവുമല്ല, അത് യെഹൂദ
രുടെ ശബ്ബത്തിൻെറ ഒരു ദിവസം കൂടിയാ
യിരുന്നു.

### യേശുവിൻെറ കല്ലറ ശൂന്യം

(മത്താ. 28:1-10; മർക്കൊ. 16:1-8; ലൂക്കൊ. 24:1-12)

**20** ആഴ്ചയിലെ ആദ്യത്തെ ദിവസം പുലർ
ച്ചെ മഗ്ദലക്കാരിമറിയയേശുവിൻെറ ക
ല്ലറയിലേക്കുപോയി. അപ്പോൾ ഇരുട്ടായിരുന്നു.
വാതിൽക്കൽ അടച്ചിരുന്ന വലിയകല്ല് തള്ളിമാ
റ്റപ്പെട്ടിരുന്നു.**2**അതുകണ്ട് മറിയശിമോൻ പത്രൊ
സിൻെറയും മറ്റേ ശിഷ്യൻെറയും (യേശു വളരെ
സ്നേഹിച്ചിരുന്നവൻ)അടുത്തേക്ക് ഓടി. മറിയ
പറഞ്ഞു,"അവർ കർത്താവിനെ കല്ലറയിൽനി
ന്നും കൊണ്ടുപോയി. എവിടെയാണവനെ വെ
ച്ചതെന്നറിഞ്ഞു കൂടാ."

**3**അതുകൊണ്ട് പത്രൊസും മറ്റേശിഷ്യനും കല്ല
റയിലേക്കു പുറപ്പെട്ടു. **4**ഇരുവരും ഓടുകയായി
രുന്നുവെങ്കിലും മറ്റേശിഷ്യൻ പത്രൊസിനെക്കാ
ൾവേഗത്തിൽ ഓടി.**5**അതിനാൽ അയാൾ ആദ്യം
കല്ലറയിലെത്തി. അയാൾ കുനിഞ്ഞ് അകത്തേ
ക്കുനോക്കി. നേർമ്മയുള്ള തുണികഷണങ്ങളവി
ടെ ചിതറിക്കിടക്കുന്നതു കണ്ടെങ്കിലും അയാൾ
അകത്തേക്കു കയറിയില്ല. **6**അപ്പോൾ ശിമോൻ
പത്രൊസ് അയാൾക്കു പിന്നിലെത്തി. പത്രൊ
സ് കല്ലറയ്ക്കുള്ളിലേക്കു കടന്നു. അവിടെ നേർ
മ്മയുള്ള തുണിക്കഷണങ്ങൾ ചിതറിക്കിടക്കുന്ന
ത് അയാൾകണ്ടു.**7**യേശുവിൻെറ തലയിൽ കെ
ട്ടിയിരുന്ന തുണിയും അയാൾ കണ്ടു. അതാകട്ടെ
ചുരുട്ടി മറ്റൊരിടത്തിരിക്കുന്നതാണ് കണ്ടത്. **8**അ
പ്പോൾ മറ്റേശിഷ്യനും അകത്തുകടന്നു. അയാളാ
യിരുന്നു കല്ലറയ്ക്കടുത്ത് ആദ്യംവന്നത്. സംഭവി
ച്ചതൊക്കെ കണ്ട് അയാൾ വിശ്വസിച്ചു. **9**(യേ
ശു ഉയിർത്തെഴുന്നേൽക്കണമെന്നു തിരുവെഴു
ത്തുകളിലെഴുതിയിരിക്കുന്നത് അവർ ഒരിക്കലും
മനസ്സിലാക്കിയിരുന്നില്ല.)

### യേശു മഗ്ദല മറിയയ്ക്കു പ്രത്യക്ഷപ്പെടുന്നു

(മർക്കൊ. 16:9-11)

**10**അനന്തരം ശിഷ്യന്മാർ ഇരുവരും തങ്ങളുടെ
വീടുകളിലേയ്ക്കു മടങ്ങി.**11**പക്ഷേ മറിയ കല്ലറ
യ്ക്കുവെളിയിൽ കരഞ്ഞു കൊണ്ടു നിന്നു. കര
യുന്നതിനിടയിൽ അവൾകുനിഞ്ഞ് അകത്തേ
ക്കുനോക്കി. **12**വെള്ളവസ്ത്രം ധരിച്ച രണ്ടുദൂത
ന്മാരെഅവൾ അവിടെകണ്ടു. യേശുവിൻെറ ശ
രീരം ഇരുന്നിടത്ത് അവരിരുന്നിരുന്നു. ഒരു ദൂതൻ
യേശുവിൻെറ തലയിരുന്നിടത്തും ഒരുദൂതൻ യേ
ശുവിൻെറപാദം ഇരുന്നിടത്തും ഇരുന്നു.

**13**ദൂതന്മാർ മറിയയോടു ചോദിച്ചു, "സ്ത്രീ
യേനീയെന്തിനാണു കരയുന്നത്?" മറിയ മറുപ
ടിപറഞ്ഞു,"ചിലർ എൻെറ കർത്താവിൻെറ ശ
രീരം എടുത്തുകൊണ്ടുപോയി. അവരവനെ എ
വിടെവെച്ചു എന്നെനിക്കറിയില്ല."**14**മറിയഅതു
പറഞ്ഞുതീർന്നപ്പോൾ യേശുമുമ്പിൽ നിൽക്കു
ന്നത് അവൾ കണ്ടു. എന്നാൽ അത് യേശുവാ
ണെന്ന് അവൾക്കറിയുമായിരുന്നില്ല.

**15**യേശു അവളോടുചോദിച്ചു,"സ്ത്രീയേ എ
ന്തിനാണ് നീ കരയുന്നത്? ആരെയാണ് നീ
തേടുന്നത്?" ഇതു തോട്ടക്കാരനാണെന്നു മറിയ
കരുതി. എന്നിട്ടവൾ ചോദിച്ചു, "നിങ്ങൾ അവ
നെ കൊണ്ടുപോയിട്ടുണ്ടെങ്കിൽ പറയൂനിങ്ങൾ
എവിടെയാണ് അവനെവെച്ചിട്ടുള്ളത്, അ
പ്പോൾ എനിക്ക് അവിടെപ്പോയി അവനെ
എടുക്കാം."

**16**യേശു അവളെ വിളിച്ചു, "മറിയേ." മറിയ
യേശുവിനു നേർക്കുതിരിഞ്ഞു യെഹൂദ ഭാഷ
യിൽ പറഞ്ഞു, "റബ്ബോനി!" ("ഗുരു" എന്ന്
അർത്ഥം.)

**17**അപ്പോൾ യേശു അവളോടു പറഞ്ഞു, "എ
ന്നെ പിടിച്ചുനിർത്തരുത്. ഞാനിതുവരെ പിതാ
വിൻെറ അടുക്കലേക്കു പോയില്ല. നീ എൻെറ
സഹോദരന്മാരുടെ അടുത്തുചെന്ന് ഇങ്ങനെ
പറയുക: 'ഞാൻ എൻെറ പിതാവിൻെറയും
നിങ്ങളുടെ പിതാവിൻെറയും അടുത്തേയ്ക്കു
പോകുന്നു. ഞാൻ എൻെറ ദൈവത്തിൻെറയും
നിങ്ങളുടെ ദൈവത്തിൻെറയും അടുത്തേക്കു
പോകുന്നു.'"

---

**"അവൻെറ ... ഒടിക്കപ്പെടുകയില്ല"** ഉദ്ധരണി പുറ.
12:46; സംഖ്യ. 9:12; സങ്കീ. 34:20

**"തങ്ങൾ ... നോക്കും."** ഉദ്ധരണി സെഖ. 12:10

18മഗ്ദലമറിയ ശിഷ്യന്മാരുടെയടുത്തു ചെന്നു
പറഞ്ഞു, “കർത്താവിനെ ഞാൻ കണ്ടു. ”യേശു
അവളോടു പറഞ്ഞതെല്ലാം അവൾ അവരോടു
പറഞ്ഞു.

## യേശു തൻെറ ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെടുന്നു

(മത്താ. 28:16-20; മർക്കൊ. 16:14-18; ലൂക്കൊ. 24:36-49)

19അന്ന് ആഴ്ചയിലെ ആദ്യത്തെദിവസമായി
രുന്നു. വൈകുന്നേരം ശിഷ്യന്മാർ ഒത്തു ചേർന്നി
രുന്നു.യെഹൂദന്മാരെ ഭയന്ന് അവർ കതക് അട
ച്ചുകുറ്റിയിട്ടിരുന്നു. അപ്പോൾ യേശുവന്ന് അവ
രുടെഇടയിൽ നിന്നു. യേശു പറഞ്ഞു,“നിങ്ങൾ
ക്ക് സമാധാനം!” 20ഇതുപറഞ്ഞിട്ട് അവൻ ശിഷ്യ
ന്മാരെ തൻെറകൈകളും പാർശ്വവും കാണിച്ചു.
കർത്താവിനെ കണ്ടപ്പോൾ ശിഷ്യന്മാർ വളരെ
സന്തോഷിച്ചു.
21അപ്പോൾ യേശുവീണ്ടുംപറഞ്ഞു, “നിങ്ങൾ
ക്കു സമധാനം. പിതാവ് എന്നെ അയച്ചു. അതു
പോലെ ഞാൻ നിങ്ങളെയും അയയ്ക്കുന്നു.”
22ഇതുപറഞ്ഞിട്ട് യേശു ശിഷ്യന്മാരുടെമേൽ ഊ
തി.യേശു പറഞ്ഞു, “പരിശുദ്ധാത്മാവിനെ
സ്വീകരിക്കുക. 23നിങ്ങൾ ആളുകളുടെ പാപ
ങ്ങൾ പൊറുത്താൽ അവരുടെ പാപങ്ങൾ പൊ
റുക്കപ്പെടും. നിങ്ങൾ പൊറുക്കാതിരുന്നാൽ
അവരിൽ പാപങ്ങൾ നിലനിൽക്കും.”

## യേശു തോമാസിനു പ്രത്യക്ഷപ്പെടുന്നു

24യേശുവന്നപ്പോൾ തോമസ് എന്നു വിളിക്കു
ന്ന ദിദിമൊസ് ശിഷ്യന്മാരോടൊപ്പമുണ്ടായിരു
ന്നില്ല. പന്ത്രണ്ടു ശിഷ്യന്മാരിൽ ഒരുവനായിരു
ന്നുതോമസ്.25മറ്റു ശിഷ്യന്മാർ “ഞങ്ങൾ കർത്താ
വിനെകണ്ടു.” എന്നവനോടു പറഞ്ഞു.തോമസ്
പറഞ്ഞു,“അവൻെറ കൈകളിലെ ആണിത്തുള
കൾ കാണാതെ ഞാനിതു വിശ്വസിക്കില്ല. അവ
ൻെറ ആണിപ്പഴുതുകളിൽ എൻെറ വിരലിടുക
യും പാർശ്വത്തിൽ കൈവയ്ക്കുകയും ചെയ്യാ
തെ ഞാനിതു വിശ്വസിക്കയില്ല.”
26ഒരാഴ്ചയ്ക്കു ശേഷം അവൻെറ ശിഷ്യന്മാർ
വീണ്ടും വീട്ടിലിരിക്കുകയായിരുന്നു. തോമസും
അവരോടൊപ്പം ഉണ്ടായിരുന്നു. കതകുകൾ അട
ച്ചിരുന്നുവെങ്കിലും യേശു അവരുടെമുമ്പിൽ വ
ന്നുനിന്നു. എന്നിട്ടുപറഞ്ഞു,“നിങ്ങൾക്കു സമാ
ധാനം!”27അപ്പോൾ യേശു തോമസിനോടു പറ
ഞ്ഞു,“നിൻെറ വിരൽ ഇതാ ഇവിടെ കടത്തുക.
ഇതാ എൻെറ കൈകൾ. നിൻെറ കൈകൾ
എൻെറ പള്ളയിൽ വയ്ക്കുക. സംശയം അവ
സാനിപ്പിച്ച് വിശ്വസിക്കുക.”
28തോമസ് യേശുവിനോടു പറഞ്ഞു,“എൻെറ
കർത്താവേ എൻെറ ദൈവമേ!”
29യേശു തോമസിനോടുപറഞ്ഞു,“എന്നെ ക
ണ്ടതുകൊണ്ട് നീ വിശ്വസിച്ചു. എന്നെ കാണാ
തെ തന്നെ വിശ്വസിക്കുന്നവർ ഏറെ അനുഗ്ര
ഹീതർ.”

## യോഹന്നാൻ എന്തിന് ഈ സുവിശേഷം എഴുതി

30യേശു ശിഷ്യന്മാരുടെ സാന്നിദ്ധ്യത്തിൽ പ
ല അത്ഭുതപ്രവൃത്തികളും കാണിച്ചു. അവ ഈ
സുവിശേഷത്തിൽ എഴുതിയിട്ടില്ല.31യേശു ദൈ
വപുത്രനായ ക്രിസ്തുവാണെന്ന് നിങ്ങൾ വി
ശ്വസിക്കാനാണ് ഈ കാര്യങ്ങൾ എഴുതപ്പെട്ടത്.
വിശ്വാസത്തിലൂടെ അവൻെറ നാമത്തിൽ ജീ
വൻ കിട്ടുന്നതിനും.

## ഏഴു ശിഷ്യന്മാർക്ക് യേശു പ്രത്യക്ഷപ്പെടുന്നു

21 പിന്നീട് തിബെര്യാസ് (ഗലീല) കടൽപ്പു
റത്തുവച്ച് യേശു വീണ്ടും ശിഷ്യന്മാർക്കു
പ്രത്യക്ഷപ്പെട്ടു. ഇങ്ങനെയാണതു സംഭവിച്ചത്:
2ചില ശിഷ്യന്മാർ അവിടെ കൂടിയിരുന്നു. ശി
മോൻപത്രൊസ്, തോമസ് എന്നുവിളിക്കുന്ന ദി
ദിമൊസ്, ഗലീലയിലെ കാനക്കാരനായ നഥന
യേൽ, സെബെദിയുടെ രണ്ടു പുത്രന്മാർ കൂടാ
തെ മറ്റു രണ്ടുശിഷ്യന്മാരും. 3ശിമോൻ പത്രൊസ്
പറഞ്ഞു,“ഞാൻ മീൻ പിടിക്കാൻ പോകുന്നു.”
മറ്റുശിഷ്യന്മാർ പറഞ്ഞു,“ഞങ്ങളും നിന്നോടൊ
ത്തുവരുന്നു. ”അവർ ഒരുവഞ്ചിയിൽ കയറിപ്പോ
യി. ആ രാത്രി മുഴുവൻ വലയെറിഞ്ഞുവെങ്കി
ലും ഒന്നിനേയും കിട്ടിയില്ല.
4പിറ്റേന്ന് പുലർച്ചെയ്ക്ക് യേശുതീരത്തു നി
ന്നു. എന്നാൽ അത് യേശുവാണെന്ന് ശിഷ്യന്മാർ
അറിഞ്ഞില്ല. 5അപ്പോൾ യേശു ശിഷ്യന്മാരോടു
ചോദിച്ചു,“സ്നേഹിതരേ നിങ്ങൾക്കു മീൻ വല്ല
തും കിട്ടിയോ?” ശിഷ്യന്മാർ പറഞ്ഞു, “ഇല്ല.”
6യേശു പറഞ്ഞു,“നിങ്ങളുടെ വഞ്ചിയുടെ വ
ലതു വശത്തു വലയെറിയുക. അവിടെ നിന്നു
നിങ്ങൾ മീൻപിടിക്കും. ”ശിഷ്യന്മാർ അങ്ങനെ
ചെയ്തു. അവർക്കു വലവലിച്ചെടുക്കാൻ പറ്റാ
ത്തവിധം മത്സ്യം വലയിൽ കുരുങ്ങി. 7യേശു
സ്നേഹിച്ചിരുന്നശിഷ്യൻ പത്രൊസിനോടു പ
റഞ്ഞു, “ആ മനുഷ്യൻ കർത്താവാണ്.” അയാൾ
പറയുന്നതു പത്രൊസ്കേട്ടു.“ആ മനുഷ്യൻ കർ
ത്താവാണ്.” അപ്പോൾതന്നെ പത്രൊസ് വസ്ത്ര
മെടുത്തിട്ടു. (ജോലിചെയ്യാൻ വസ്ത്രമഴിച്ചു വ
ച്ചിരിക്കുകയായിരുന്നു.) അവൻ വെള്ളത്തിലേ
ക്കെടുത്തുചാടി. 8മറ്റുശിഷ്യന്മാർ വഞ്ചിയിൽ
തന്നെ തീരത്തേക്കു പോയി. മീൻ നിറഞ്ഞവല
യും വലിച്ചുകൊണ്ട്. അവർ തീരത്തുനിന്നും
വെറും നൂറുവാരമാത്രം അകലെയായിരുന്നു.
9അവർ വഞ്ചിയിൽനിന്ന് കരയ്ക്കിറങ്ങിയ
പ്പോൾ തീക്കനൽ കൂട്ടിയിരിക്കുന്നതു കണ്ടു.
ഏതാനും മീനും അപ്പവും അതിന്മേൽ വച്ചിരു
ന്നു. 10അപ്പോൾ യേശു പറഞ്ഞു,“നിങ്ങൾ പിടി
ച്ചതിൽ കുറെ മീൻ കൂടി കൊണ്ടുവരിക.”
11ശിമോൻപത്രൊസ് വഞ്ചിയിൽ ചെന്ന് മീൻ
നിറഞ്ഞവലകരയ്ക്കടുപ്പിച്ചു. അതുനിറയെ വ
ലിയമീനായിരുന്നു. നൂറ്റമ്പത്തിമൂന്നെണ്ണം.
മീനിന് വലിയഭാരം ഉണ്ടായിരുന്നെങ്കിലും വല
കീറിയിരുന്നില്ല.12യേശു അവരോടു പറഞ്ഞു,
“വന്നു കഴിക്കുക. ”ശിഷ്യന്മാരിലാരും അവ
നോട്, “ആരാണുനീ?” എന്നു ചോദിക്കാൻ ധൈ
ര്യപ്പെട്ടില്ല. കർത്താവാണെന്ന് അവർക്കറിയാ
മായിരുന്നു. 13യേശു ചെന്ന് അപ്പമെടുത്ത് അവ
ർക്കു നൽകി. മീനും യേശു അവർക്ക് കൊടുത്തു.
14മരണത്തിൽനിന്നും ഉയിർത്തെഴുന്നേറ്റിട്ട്
യേശു ഇതു മൂന്നാം തവണയാണ് ശിഷ്യന്മാർക്ക്
പ്രത്യക്ഷപ്പെടുന്നത്.

## യേശു പത്രൊസിനോടു സംസാരിക്കുന്നു

15എല്ലാവരും കഴിച്ചുകഴിഞ്ഞപ്പോൾയേശുശി
മോൻ പത്രൊസിനോടു ചോദിച്ചു,“യോഹന്നാ
ൻെറപുത്രനായശിമോനെ, നീ മറ്റുള്ള ഈ
മനുഷ്യരേക്കാൾ കൂടുതൽ എന്നെ സ്നേഹിക്കു
ന്നുണ്ടോ?”പത്രൊസ് മറുപടി പറഞ്ഞു, “ഉവ്വ്,
കർത്താവേ, ഞാൻ നിന്നെ സ്നേഹിക്കുന്നു
വെന്ന് നിനക്കറിയാം. ”അപ്പോൾ യേശു പത്രൊ

സിനോടു പറഞ്ഞു,“എൻെറ കുഞ്ഞാടുകളെ *
മേയ്ക്കുക.”
**16**യേശു പത്രൊസിനോടു രണ്ടാമതും ചോദി
ച്ചു,“യോഹന്നാൻെറ പുത്രനായ ശിമോനേ, നീ
എന്നെ സ്നേഹിക്കുന്നുണ്ടോ?” പത്രൊസ് മറു
പടി പറഞ്ഞു,“ഉവ്വ്, കർത്താവേ, ഞാൻ നിന്നെ
സ്നേഹിക്കുന്നുവെന്ന് നിനക്കറിയാം.” അ
പ്പോൾ യേശു പത്രൊസിനോടു പറഞ്ഞു,
“എൻെറ ആടുകളെ മേയ്ക്കുക.”
**17**മൂന്നാമതും യേശു ചോദിച്ചു,“യോഹന്നാ
ൻെറ പുത്രനായ ശിമോനേ, നീയെന്നെ സ്നേ
ഹിക്കുന്നുവോ?”മൂന്നുതവണ യേശു തന്നോടി
ങ്ങനെ ചോദിച്ചതിൽ പത്രൊസിനു സങ്കട
മായി. പത്രൊസ് പറഞ്ഞു, “നിനക്കെല്ലാമറിയാ
മല്ലോ കർത്താവേ. ഞാൻ നിന്നെ സ്നേഹിക്കു
ന്നുവെന്നു നിനക്കറിയാം. യേശു പത്രൊസി
നോടു പറഞ്ഞു,“എൻെറ ആടുകളെ മേയ്ക്കുക.
**18**ഞാൻനിന്നോടു സത്യമായിപറയാം. ചെറു
പ്പത്തിൽ നീ അരമുറുക്കി ഇഷ്ടമുള്ളിടത്തു പോ
യിരുന്നു.എന്നാൽ വാർദ്ധക്യത്തിൽ നീ കൈ
കൾ നീട്ടുകയും വേറൊരാൾ നിൻെറ അരകെട്ടി
നിനക്കിഷ്ടമില്ലാത്തിടത്തേയ്ക്കു കൊണ്ടുപോ
വുകയും ചെയ്യും.”
**19**(പത്രൊസ് എപ്രകാരമുള്ള മരണത്താൽ
ദൈവത്തെ മഹത്വപ്പെടുത്തുമെന്ന് യേശു പറ
യുകയായിരുന്നു.) അപ്പോൾ യേശു പത്രൊസി
നോടു പറഞ്ഞു,“എന്നെ അനുഗമിക്കുക.”
**20**പത്രൊസ് തിരിഞ്ഞു നോക്കിയപ്പോൾ യേ
ശു ഏറ്റവും ഇഷ്ടപ്പെട്ടിരുന്ന ശിഷ്യൻ പുറകേ
വരുന്നതു അവൻ കണ്ടു.(ഈ ശിഷ്യനാണ് അ
ത്താഴസമയത്ത് യേശുവിനെതിരെ ചാഞ്ഞു നി
ന്ന് “കർത്താവേ ആരാണു നിനക്കെതിരെ തിരി
യുക?”എന്നുചോദിച്ചത്.) **21**അയാൾ പിന്നാലെ
വരുന്നതുകണ്ട് പത്രൊസ് ചോദിച്ചു, “ഇയാളു
ടെ കാര്യമോ കർത്താവേ?”
**22**യേശു മറുപടിപറഞ്ഞു, “ഞാൻ വരുന്നതു
വരെ ഇയാൾ ജീവനോടെ ഇരിക്കേണം എന്നെ
നിക്ക് താല്പര്യമുണ്ടാകാം. അതു നീ കാര്യമാക്കേ
ണ്ടതില്ല. നീ എന്നെ അനുഗമിക്കുക.”
**23**അങ്ങനെ സഹോദരന്മാരുടെ ഇടയിൽ ഒരു
കഥ പ്രചരിച്ചു. യേശു സ്നേഹിച്ച ഈ
ശിഷ്യൻ മരിക്കയില്ല എന്നവർ പറഞ്ഞുപര
ത്തി. എന്നാൽ അവൻ മരിക്കയില്ലെന്ന് യേശു
പറഞ്ഞില്ല, “ഞാൻ വരുംവരെ അവൻ ജീവിച്ചി
രിക്കണമെന്ന് ഞാനാഗ്രഹിച്ചേക്കാം. അതിനു
നിനക്കെന്ത്?” എന്നു മാത്രമേ അവൻ പറ
ഞ്ഞുള്ളൂ.
**24**ആ ശിഷ്യനാണ് ഇക്കാര്യങ്ങൾ സ്ഥിരീകരി
ച്ചത്. ഇതെല്ലാം ഇപ്പോഴെഴുതിയതും അയാളാ
ണ്. അവൻ പറയുന്നതു സത്യമാണെന്നും നമു
ക്കറിയാം.
**25**യേശുചെയ്ത ധാരാളം കാര്യങ്ങൾ ഇനിയു
മുണ്ട്. അതെല്ലാം എഴുതപ്പെട്ടുവെങ്കിൽ ഈ
ലോകം മുഴുവനും ആ എഴുതപ്പെട്ട പുസ്തക
ങ്ങൾ വെക്കാൻമതിയാകയില്ല എന്നു ഞാൻ
കരുതുന്നു.

---

**കുഞ്ഞാടുകൾ, ആടുകൾ** യേശു തൻെറ അനുയായികൾ എന്ന അർത്ഥത്തിലാണ് ഈ വാക്കുകൾ ഉപയോഗിക്കുന്ന ത്. യോഹ. 10 ലും ഇങ്ങനെ കാണാം.

# അപ്പൊസ്തലന്മാരുടെ പ്രവൃത്തികൾ

## ലൂക്കൊസ് മറ്റൊരു ഗ്രന്ഥമെഴുതുന്നു

1 പ്രിയപ്പെട്ട തെയോഫിലൊസേ, യേശു
പ്രവർത്തിക്കുകയും പഠിപ്പിക്കുകയും ചെ
യ്ത എല്ലാ കാര്യങ്ങളെപ്പറ്റിയുമാണ് ഞാൻ
എന്റെ ആദ്യത്തെ ഗ്രന്ഥമെഴുതിയത്. **2**യേശു
വിന്റെ ജനനം മുതൽ സ്വർഗ്ഗാരോഹണംവ
രെയുള്ള ജീവിതത്തെപ്പറ്റിയാണ് ഞാനെഴുതി
യത്. അതിനുമുമ്പ് യേശു താൻ തെരഞ്ഞെടുത്ത
അപ്പൊസ്തലന്മാരോടു നിർദ്ദേശിച്ചിരുന്നുവ
ല്ലോ. പരിശുദ്ധാത്മാവിന്റെ സഹായത്തോടെ
യാണ് യേശു അപ്പൊസ്തലന്മാരോട് എല്ലാം
നിർദ്ദേശിച്ചത്. **3**മരണത്തിനുശേഷം യേശു
താൻ ജീവിച്ചിരിക്കുന്നുവെന്ന് അപ്പൊസ്തല
ന്മാർക്ക് കാണിച്ചു കൊടുത്തു. ധാരാളം അത്ഭുത
ങ്ങളിൽ കൂടെ അവൻ അതു തെളിയിച്ചു കൊടു
ത്തു. നാല്പതുദിവസത്തോളം അവൻ അവർക്കു
പ്രത്യക്ഷനായി. യേശു അപ്പൊസ്തലന്മാരോടു
ദൈവരാജ്യത്തെപ്പറ്റി പ്രസംഗിച്ചു. **4**ഒരിക്കൽ
അവരോടൊത്തു ഭക്ഷിച്ചുകൊണ്ടിരിക്കവെ
യേശു അവർക്കു ഈ ആജ്ഞകൊടുത്തു,
"പിതാവ് നിങ്ങൾക്കു വാഗ്ദാനം നൽകിയതി
നെപ്പറ്റി ഞാൻ നിങ്ങളോട് പറഞ്ഞിട്ടുണ്ട്. ആ
വാഗ്ദാനങ്ങൾ സ്വീകരിക്കാൻ യെരൂശലേമിൽ
തന്നെ കാത്തിരിക്കുക. **5**യോഹന്നാൻ ആളുക
ളെ വെള്ളത്താൽ സ്നാനം കഴിപ്പിച്ചു, എന്നാൽ
ഏതാനും ദിവസങ്ങൾക്കകം നിങ്ങൾക്കു പരിശു
ദ്ധാത്മാവിനാൽ സ്നാനം ലഭിയ്ക്കും."

## യേശുവിന്റെ സ്വർഗ്ഗാരോഹണം

**6**അപ്പൊസ്തലന്മാരെല്ലാവരും ഒത്തുകൂടിയി
രിക്കെ അവർ യേശുവിനോടു ചോദിച്ചു, "കർ
ത്താവേ, ഇപ്പോഴാണോ യെഹൂദർക്കു നീ അവ
രുടെ രാജ്യം വീണ്ടും നൽകുക?"
**7**യേശു അവരോടു പറഞ്ഞു, "തീയതിയും
സമയവുമൊക്കെ നിശ്ചയിക്കാൻ അധികാരമു
ള്ളത് പിതാവിനു മാത്രമാണ്, അതൊന്നും നിങ്ങ
ൾക്കറിയാനാവില്ല. **8**എന്നാൽ പരിശുദ്ധാത്മാവ്
നിങ്ങളിലേക്ക് വരും. അപ്പോൾ നിങ്ങൾക്കു
ശക്തി ലഭിക്കും. നിങ്ങൾ എന്റെ സാക്ഷിക
ളായി ജനങ്ങളോട് എന്നെപ്പറ്റി പറയും. ആദ്യം
നിങ്ങൾ യെരൂശലേംകാരോടു പറയും. പിന്നീട്
യെഹൂദ്യയിലും ശമര്യയിലും ലോകത്തിന്റെ
ഓരോ ഭാഗങ്ങളിലും ഉള്ള ആളുകളോട് നിങ്ങൾ
പറയും."
**9**ഇതെല്ലാം പറഞ്ഞുകഴിഞ്ഞപ്പോൾ യേശു
ആകാശത്തേക്ക് ഉയർത്തപ്പെട്ടു. അപ്പൊസ്തല
ന്മാർ നോക്കിനിൽക്കേ യേശു മേഘങ്ങൾക്കിട
യിൽ പോയിമറഞ്ഞു കാണാതായി. **10**യേശു
പോയി മറഞ്ഞുകൊണ്ടിരുന്നപ്പോൾ അപ്പൊ
സ്തലന്മാർ ആകാശത്തേക്കു നോക്കിനിൽ
ക്കവേ വെള്ളവസ്ത്രമണിഞ്ഞ രണ്ടു പുരുഷ
ന്മാർ (ദൂതന്മാർ) അവരുടെ അടുത്തുനിന്നു.
**11**ഇരുവരും അപ്പൊസ്തലന്മാരോടു പറഞ്ഞു,
"ഗലീലാക്കാരേ, നിങ്ങളെന്താണ് ആകാശത്തേ
ക്കുനോക്കി ഇവിടെ നിൽക്കുന്നത്? യേശു നിങ്ങ
ളുടെ ഇടയിൽനിന്നും ആകാശത്തേക്കുയർത്ത
പ്പെടുന്നതു നിങ്ങൾ കണ്ടു. അവൻ പോകുന്ന
തു നിങ്ങൾ കണ്ടതുപോലെതന്നെ അവൻ മട
ങ്ങിവരും."

## ഒരു പുതിയ അപ്പൊസ്തലൻ കൂടി തിരഞ്ഞെടുക്കപ്പെട്ടു

**12**അനന്തരം അപ്പൊസ്തലന്മാർ ഒലീവുമല
യിൽനിന്നും യെരൂശലേമിലേക്ക് മടങ്ങിയെ
ത്തി. (യെരൂശലേമിൽനിന്നും ഒന്നരനാഴിക
അകലെയായിരുന്നു ഈ മല.) **13**അപ്പൊസ്ത
ലന്മാർ നഗരത്തിൽ പ്രവേശിച്ചു. അവർ മുക
ളിലത്തെ നിലയിലുള്ള തങ്ങളുടെ വാസസ്ഥ
ലത്തേക്കു കയറി. പത്രൊസ്, യോഹന്നാൻ,
യാക്കോബ്, അന്ത്രെയാസ്, ഫിലിപ്പോസ്, തോ
മസ്, ബർത്തൊലൊമായി, മത്തായി, അൽഫാ
യുടെ പുത്രനായ യാക്കോബ്, സെലട്ട് എന്നും
അറിയപ്പെട്ട എരിവുകാരനായ ശിമോൻ, യാ
ക്കോബിന്റെ പുത്രൻ യൂദാ എന്നിവരായി
രുന്നു അവർ.
**14**അപ്പൊസ്തലന്മാരെല്ലാവരും ഒത്തുകൂടിയി
രുന്നു. അവർ സമർപ്പണത്തോടെ ഏകമനസ്ക
രായി പ്രാർത്ഥിക്കുകയായിരുന്നു. യേശുവി
ന്റെ അമ്മ മറിയയും അവന്റെ സഹോദര
ന്മാരും മറ്റു ചില സ്ത്രീകളും അവരോടൊത്തു
ണ്ടായിരുന്നു.
**15**ഏതാനും ദിവസങ്ങൾക്കു ശേഷം അവിടെ
വിശ്വാസികളുടെ ഒരു യോഗം നടന്നു. (നൂറ്റി
രുപതുപേരോളം ഉണ്ടായിരുന്നു.) പത്രൊസ്
എഴുന്നേറ്റ്നിന്നു പറഞ്ഞു, **16-17**"സഹോദര
ന്മാരേ, ചിലതൊക്കെ സംഭവിക്കുമെന്ന് പരിശു
ദ്ധാത്മാവ് തിരുവെഴുത്തുകളിൽ ദാവീദിലൂടെ
പറഞ്ഞിട്ടുണ്ട്. നമ്മളിൽ ഒരാളും, ശുശ്രൂഷകനു
മായ യൂദയെപ്പറ്റിയായിരുന്നു അവൻ പറഞ്ഞ
ത്. യേശുവിനെ പിടികൂടാൻ അവനെ തടവി
ലാക്കിയവരുടെ വഴി കാട്ടിയായി യൂദാ അവ
രെ നയിക്കുമെന്ന് ആത്മാവു പറഞ്ഞിട്ടുണ്ട്."
**18**(തന്റെ പ്രവൃത്തിയ്ക്ക് യൂദയ്ക്കു പ്രതിഫല
മായി കുറെ പണം കിട്ടി. ആ പണത്തിന്
അവൻ ഒരു വയൽ വാങ്ങി. പിന്നീട് അവൻ
തലയടിച്ചു വീഴുകയും ശരീരം പൊട്ടിപ്പിളരുക
യും ചെയ്തു. അവന്റെ കുടലുകൾ പുറത്തു
ചാടി. **19**യെരൂശലേംകാർ മുഴുവനും അതറി
ഞ്ഞു. അതിനാൽ ആ സ്ഥലത്തെ അവർ അക്ക
ൽദാമ എന്നു വിളിച്ചു. അവരുടെ ഭാഷയിൽ
"രക്തത്തിന്റെ നിലം" എന്നാണ് അക്കൽദാമ
യ്ക്ക് അർത്ഥം.)
**20**പത്രൊസ് പറഞ്ഞു, "സങ്കീർത്തന പുസ്ത
കത്തിൽ യൂദയെപ്പറ്റി ഇങ്ങനെ എഴുതിയിരി
ക്കുന്നു:

'അയാളുടെ നിലത്തേക്കാരും പോകാതാകട്ടെ;
ആരും അതിൽ വസിക്കാതാകട്ടെ.'

*സങ്കീർത്തനങ്ങൾ 69:25*

മാത്രവുമല്ല: 'അവൻെറ ജോലി മറ്റൊരാൾ
ഏറ്റെടുക്കട്ടെ എന്നും എഴുതിയിരിക്കുന്നു.'
*സങ്കീർത്തനങ്ങൾ 109:8*

**21-22**അതിനാൽ മറ്റൊരുവൻ നമ്മോടൊപ്പം
ചേരുകയും യേശുവിൻെറ ഉയിർത്തെഴുന്നേ
ല്പിനു സാക്ഷിയാകുകയും വേണം. കർത്താ
വായ യേശു നമ്മോടൊപ്പമുണ്ടായിരുന്ന കാലമ
ത്രയും നമ്മുടെ സംഘത്തിലുണ്ടായിരുന്നവനാ
യിരിക്കണം അയാൾ. യോഹന്നാൻ ജനങ്ങളെ
സ്നാനം കഴിപ്പിച്ചുതുടങ്ങിയനാൾ മുതൽ
യേശു നമുക്കിടയിൽനിന്നും ആകാശത്തേക്കുയ
ർത്തപ്പെട്ടതുവരെയുള്ള നാളുകളിൽ അവൻ
നമ്മോടൊപ്പമുണ്ടായിരുന്നിരിക്കണം."

**23**അപ്പൊസ്തലന്മാർ രണ്ടുപേരെ സംഘത്തി
ന്മുന്നിൽ നിറുത്തി. യുസ്തൊസ് എന്നു വിളി
ക്കപ്പെടുന്ന യോസേഫ് ബർശബായും മത്ഥി
യാസുമായിരുന്നു അവർ. **24-25**അപ്പൊസ്തല
ന്മാർ പ്രാർത്ഥിച്ചു,"കർത്താവേ, നിനക്ക് എല്ലാ
വരുടെയും മനസ്സറിയാം. ഈ രണ്ടു പേരിലാരെ
യാണു നീ തെരഞ്ഞെടുക്കുന്നതെന്നു കാട്ടി
യാലും. യൂദാ അതിൽനിന്ന് വിട്ട് തനിക്കർഹ
മായ സ്ഥലത്തേക്കുപോയി. കർത്താവേ, പറ
ഞ്ഞാലും. യൂദയുടെ സ്ഥാനത്ത് അപ്പൊസ്തല
നാകാൻ ആരെ തിരഞ്ഞെടുക്കും?" **26**രണ്ടു പേരി
ലൊരാളെ തിരഞ്ഞെടുക്കാൻ അപ്പൊസ്തല
ന്മാർ നറുക്കിട്ടു. മത്ഥിയാസിനെയാണു കർ
ത്താവിനു ആവശ്യമെന്നു നറുക്കെടുപ്പു തെളി
യിച്ചു. അങ്ങനെ അവൻ മറ്റു പതിനൊന്നു
പേരോടൊപ്പം അപ്പൊസ്തലനായി.

### പരിശുദ്ധാത്മാവിൻെറ വരവ്

**2** പെന്തെകൊസ്തുദിനം വന്നപ്പോൾ അ
പ്പൊസ്തലന്മാർ ഒരിടത്ത് ഒന്നിച്ചു കൂടി.
**2**പെട്ടെന്ന് ആകാശത്തുനിന്ന് ഒരു ശബ്ദമുണ്ടാ
യി. ഒരു കൊടുങ്കാറ്റു വീശുന്നതുപോലെ. അത
വർ ഇരുന്ന വീടിനെയാകെ മുഖരിതമാക്കി.
**3**തീജ്വാലകൾ പോലെ അവർ എന്തോ കണ്ടു.
അവ വേർപിരിഞ്ഞ് ഓരോരുത്തരുടെയും മേൽ
വീണു. **4**അവരിൽ എല്ലാവരിലും പരിശുദ്ധാ
ത്മാവ് നിറയുകയും അവർ വ്യത്യസ്തഭാഷകൾ
സംസാരിക്കാൻ തുടങ്ങുകയും ചെയ്തു. പരിശു
ദ്ധാത്മാവ് അവർക്കതിനുള്ള കഴിവ് നൽകിയി
രുന്നു.

**5**ആ സമയം യെരൂശലേമിൽ ഏതാനും ഭക്ത
രായ യെഹൂദർ ഉണ്ടായിരുന്നു. അവർ ലോക
ത്തിൻെറ പല ഭാഗത്തുനിന്നും വന്നവരായി
രുന്നു. **6**ശബ്ദംകേട്ട് അനേകംപേർ അവിടെ
ക്കൂടി. അപ്പൊസ്തലന്മാർ തങ്ങളുടെ സ്വന്തം
രാജ്യത്തിലെ ഭാഷയിൽ സംസാരിക്കുന്നതു
കേട്ട് അവർ അമ്പരന്നു. **7**യെഹൂദരെല്ലാവരും
ഇതിൽ അത്ഭുതപ്പെട്ടു. അപ്പൊസ്തലന്മാർക്ക്
ഇതെങ്ങനെ സാദ്ധ്യമായെന്ന് അവർ അത്ഭുത
പ്പെട്ടു. അവർ പറഞ്ഞു, "ഇതാ! നാം കേൾക്കുന്ന
ഈ പ്രസംഗങ്ങൾ നടത്തുന്ന ഇവരെല്ലാം ഗലീ
ലക്കാരാണ്! **8**പക്ഷേ അവരെ നാം നമ്മുടെ
ഭാഷയിൽതന്നെ കേൾക്കുന്നു. ഇതെങ്ങനെ
സാധിക്കുന്നു? **9**നമ്മൾ പർത്ഥ്യ, മേദ്യ, ഏലാം,
മെസപൊത്താമ്യ, യെഹൂദ്യ, കപ്പദോക്യ, പൊ
ന്തോസ്, ആസ്യ, **10**പ്രുഗ്യ, പംഫുല്യ, മിസ്രയീം,
കുറേനെയുടെ വകയായ ലിബ്യ, റോം, **11**ക്രേത്യ,
അറേബ്യ എന്നിവിടങ്ങളിൽ നിന്നുമുള്ളവരാ
ണ്. നമ്മിൽ ചിലർ ജനനത്താൽ യെഹൂദരും
മറ്റുള്ളവർ മതം മാറി വന്നവരുമാണ്. നാം ഇങ്ങ
നെ വ്യത്യസ്ത രാജ്യക്കാരാണ്. എന്നാൽ ഇവ
രുടെ വാക്കുകൾ നാം നമ്മുടെ ഭാഷയിൽ കേൾ
ക്കുന്നു! അവർ ദൈവത്തെപ്പറ്റി പറയുന്ന മഹ
ത്തായ കാര്യങ്ങൾ നമ്മൾക്കെല്ലാം മനസ്സിലാ
വുന്നു." **12**ആളുകളെല്ലാം വിസ്മയിക്കുകയും
പരിഭ്രമിക്കുകയും ചെയ്തു. അവർ പരസ്പരം
ചോദിച്ചു, "എന്താണു സംഭവിക്കുന്നത്?" **13**മറ്റു
ള്ളവർ അപ്പൊസ്തലന്മാരെ പരിഹസിക്കുക
യായിരുന്നു. അവർ വീഞ്ഞു കുടിച്ച് മത്തു
പിടിച്ചിരിക്കയാണെന്നവർ കരുതി.

### പത്രൊസ് പ്രസംഗിക്കുന്നു

**14**അപ്പോൾ പത്രൊസ് മറ്റുപതിനൊന്ന് അ
പ്പൊസ്തലന്മാരോടുമൊപ്പം എഴുന്നേറ്റുനിന്നു.
എല്ലാവരും കേൾക്കെ അവൻ ഉച്ചത്തിൽ പ്രസം
ഗിച്ചു. അവൻ പറഞ്ഞു, "എൻെറ യെഹൂദസ
ഹോദരന്മാരേ, യെരൂശലേംകാരേ, എന്നെ ശ്ര
ദ്ധിക്കുക. നിങ്ങൾക്കിപ്പോൾ വേണ്ടിയ ചിലത്
ഞാൻ നിങ്ങളോടു പറയാം. ശ്രദ്ധിച്ചുകേൾക്കു
ക. **15**നിങ്ങൾ കരുതുന്നതുപോലെ ഇവർ മദ്യം
കഴിച്ചിട്ടില്ല; ഇപ്പോൾ കാലത്ത് ഒൻപതു മണി
ആയിട്ടേ ഉള്ളൂ. **16**പക്ഷേ നിങ്ങളിന്നു കണ്ടതൊ
ക്കെ യോവേൽപ്രവാചകൻ എഴുതിയിട്ടുള്ള
താണ്. യോവേൽ ഇങ്ങനെ എഴുതി:

**17**'ദൈവം പറയുന്നു, അന്ത്യനാളുകളിൽ ഞാ
നെൻെറ ആത്മാവിനെ എല്ലാവരിലും ചൊരി
യും, നിങ്ങളുടെ പുത്രന്മാരും പുത്രിമാരും പ്രവ
ചിക്കും. നിങ്ങളുടെ യുവാക്കൾക്ക് ദർശനങ്ങൾ
കിട്ടും. നിങ്ങളുടെ വൃദ്ധന്മാർക്കു പ്രത്യേക
സ്വപ്നങ്ങളും.

**18**ആ സമയം ഞാനെൻെറ ദാസന്മാർക്കും,
ദാസിമാർക്കും, എൻെറ ആത്മാവിനെ നൽകും.
അവർ പ്രവചിക്കും.

**19**ആകാശത്തു ഞാൻ അത്ഭുതസംഗതികൾ
കാട്ടും. ഭൂമിയിൽ കീഴെ ഞാൻ തെളിവുകൾ
നൽകും. അവിടെ രക്തവും തീയും കടുത്ത
പുകയുമുണ്ടാകും.

**20**സൂര്യൻ ഇരുണ്ടുപോകും, ചന്ദ്രൻ ചോര
പോലെ ചുവക്കും. അപ്പോൾ കർത്താവിൻെറ
മഹനീയവും ഭയങ്കരവുമായ ദിവസം വരും.

**21**കർത്താവിൽ വിശ്വസിക്കുന്ന ഏവനും
രക്ഷിക്കപ്പെടും.' *യോവേൽ 2:28-32*

**22**"എൻെറ യെഹൂദ സഹോദരന്മാരേ, ഈ
വാക്കുകൾ ശ്രദ്ധിച്ചാലും: നസെറെത്തുകാര
നായ യേശു വിശിഷ്ടനായ ഒരുവനായിരുന്നു.
ദൈവം അതുനിങ്ങൾക്കു വ്യക്തമാക്കിയിട്ടുണ്ട്.
ദൈവം യേശുവിലൂടെ ചെയ്ത ശക്തിമത്തും,
അതിശയ കരവുമായ, സംഗതികളിലൂടെ ഇതു
തെളിയിച്ചിട്ടുണ്ട്. ഈ കാര്യങ്ങൾ നിങ്ങൾ
കണ്ടിട്ടുണ്ട്. അതിനാൽ ഇതു സത്യമാണെന്നു
നിങ്ങൾക്കറിയാം. **23**യേശുവിനെ നിങ്ങൾക്കു
നൽകുകയും നിങ്ങളവനെ കൊല്ലുകയും ചെ
യ്തു. ദുഷ്ടന്മാരുടെ സഹായത്തോടെ നിങ്ങള
വനെ കുരിശിൽ ആണികൊണ്ട് തറച്ചു. എന്നാ
ലിതെല്ലാം സംഭവിക്കുമെന്ന് ദൈവത്തിനറിയാ
മായിരുന്നു. അത് ദൈവത്തിൻെറ ആസൂത്രണ
മായിരുന്നു. വളരെ മുമ്പുതന്നെ അവൻ ഇതൊ
ക്കെ ആസൂത്രണം ചെയ്തിരുന്നു. **24**യേശു മരണ
വേദന അനുഭവിച്ചെങ്കിലും ദൈവം അവനെ
അതിൽനിന്നും മുക്തനാക്കി. ദൈവം യേശു
വിനെ മരണത്തിൽനിന്നും ഉയിർത്തെഴുന്നേ
ല്പിച്ചു. മരണത്തിന് യേശുവിനെ പിടിക്കാനാ
യില്ല. **25**യേശുവിനെപ്പറ്റി ദാവീദ് ഇങ്ങനെ പറ
ഞ്ഞിരിക്കുന്നു:

'കർത്താവിനെ ഞാനെപ്പോഴും എൻെറ കൺ
മുന്നിൽ കണ്ടു; എന്നെ സംരക്ഷിക്കാൻ അവൻ
എൻെറ വലതുവശത്തിരിക്കുന്നു.
26അതിനാൽ എൻെറ ഹൃദയം ആഹ്ളാദിച്ചു,
എൻെറ വായ ആനന്ദത്തോടെ സംസാരിച്ചു.
അതെ, എൻെറ ശരീരംപോലും പ്രതീക്ഷ
യോടെ വസിക്കും;
27എന്തെന്നാൽ എൻെറ ആത്മാവിനെ നീ
മരിച്ചവരുടെ രാജ്യത്തിലേക്ക് തള്ളിക്കളയുക
യില്ല. നിൻെറ പരിശുദ്ധൻെറ ദേഹം ശവക്കുഴി
യിൽ അഴുകിപ്പോകുവാൻ നീ അനുവദിക്ക
യില്ല.
28എങ്ങനെ ജീവിക്കണമെന്ന് നീയെന്നെ പഠി
പ്പിച്ചു. എൻെറയടുത്തു വന്ന് നീയെന്നെ
ആഹ്ളാദപൂർണ്ണനാക്കും.'

*സങ്കീർത്തനങ്ങൾ 16:8-11*

29"എൻെറ സഹോദരന്മാരേ, ഗോത്രപിതാവാ
യ ദാവീദിനെപ്പറ്റി ഞാൻ ഉറപ്പായി പറയട്ടെ.
അവൻ മരിക്കുകയും സംസ്കരിക്കപ്പെടുകയും
ചെയ്തു. അവൻെറ ശവകുടീരം ഇവിടെ
നമ്മോടുകൂടെ ഇപ്പോഴുമുണ്ട്. 30പ്രവാചകനാ
യിരുന്ന ദാവീദിനു ദൈവവചനത്തെപ്പറ്റി അറി
യാമായിരുന്നു. ദാവീദിൻെറ ഗോത്രത്തിൽനി
ന്നൊരുവനെ ദാവീദിനെപ്പോലെ താൻ രാജാ
വാക്കുമെന്ന് ദൈവം ദാവീദിനു ഒരു പ്രതിജ്ഞ
യിലൂടെ വാഗ്ദാനം നൽകിയിരുന്നു. 31ഇതു
സംഭവിക്കുംമുമ്പ് ദാവീദ് ഇതറിഞ്ഞിരുന്നു.
അതിനാലാണ് ദാവീദ് അയാളെപ്പറ്റി ഇങ്ങനെ
പറഞ്ഞത്:

'അവൻ പാതാളത്തിലേക്കു തള്ളപ്പെടുകയോ,
അവൻെറദേഹം കല്ലറയിൽ അഴുകിപ്പോകു
കയോ ചെയ്തില്ല.'

*സങ്കീർത്തനങ്ങൾ 16:10*

യേശുവിൻെറ ഉയിർത്തെഴുന്നേല്പിനെക്കുറി
ച്ചാണ് ദാവീദ് പറഞ്ഞത്. 32അതിനാൽ ദാവീദി
നെയല്ല, യേശുവിനെയാണ് ദൈവം മരണത്തി
ൽനിന്നും ഉയർത്തിയത്. നമ്മളെല്ലാം അതിനു
സാക്ഷികളാണ്. നമ്മൾ അവനെകണ്ടു. 33യേശു
സ്വർഗ്ഗത്തിലേക്കു ഉയർത്തപ്പെട്ടു. ഇപ്പോഴവൻ
ദൈവത്തോടൊപ്പം അവൻെറ വലതുവശത്തി
രിക്കുന്നു. പിതാവ് (ദൈവം) യേശുവിനിപ്പോൾ
പരിശുദ്ധാത്മാവിനെ നൽകി. ദൈവം അതു
വാഗ്ദാനം ചെയ്തതാണ്. ഇപ്പോൾ ആ ആത്മാ
വിനെ യേശു പകരുന്നു. നിങ്ങളിപ്പോൾ കാണു
ന്നതും കേൾക്കുന്നതും അതാണ്. 34ദാവീദല്ല,
യേശുവാണ് സ്വർഗ്ഗത്തിലേക്കുയർത്തപ്പെട്ടത്.
ദാവീദ് സ്വയം പറഞ്ഞു:

'കർത്താവ് എൻെറ കർത്താവിനോടു പറ
ഞ്ഞു: 35നിൻെറ ശത്രുക്കളെ ഞാൻ നിൻെറ
കാൽക്കീഴിലാക്കുംവരെ നീയെൻെറ വലതുവശ
ത്തിരിക്കുക.' *സങ്കീർത്തനങ്ങൾ 110:1*

36അതിനാൽ എല്ലാ യെഹൂദരും ഇതിൻെറ
യാഥാർത്ഥ്യം തീർച്ചയായും അറിയണം.
ദൈവം യേശുവിനെ കർത്താവും ക്രിസ്തുവു
മാക്കി. ഈ യേശുവിനെയാണ് നിങ്ങൾ ക്രൂശി
ച്ചത്."

37ഇതു കേട്ടപ്പോൾ ആളുകൾക്ക് ഹൃദയത്തിൽ
കുത്തുകൊണ്ടു. അവർ പത്രൊസിനോടും മറ്റു
അപ്പൊസ്തലന്മാരോടും ചോദിച്ചു, "ഞങ്ങളി
നി എന്തുചെയ്യണം?"

38പത്രൊസ് അവരോടു പറഞ്ഞു, "ഓരോരു
ത്തരും മാനസാന്തരപ്പെട്ട് യേശുക്രിസ്തുവി
ൻെറ നാമത്തിൽ സ്നാനപ്പെടുക. അപ്പോൾ
ദൈവം നിങ്ങളുടെ പാപങ്ങൾ പൊറുക്കുകയും
പരിശുദ്ധാത്മാവിനെ നിങ്ങൾക്കു സമ്മാനിക്കു
കയും ചെയ്യും. 39ഇതു നിങ്ങൾക്കുള്ള വാഗ്ദാന
മാണ്. ഇതു നിങ്ങളുടെ സന്തതികൾക്കും ദൂരെ
യുള്ള എല്ലാവർക്കും കൂടിയാണ്. കർത്താവായ
ദൈവം തന്നിലേക്കു വിളിക്കുന്ന എല്ലാവർക്കും
വേണ്ടിയുള്ളതാണ്." 40പത്രൊസ് വളരെ വാചാ
ലമായി അവർക്കു മുന്നറിയിപ്പു നൽകി അവൻ
അവരോടു യാചിച്ചു, "ഇപ്പോൾ ജീവിക്കുന്നവ
രുടെ ദുഷ്ടതകളിൽനിന്നും സ്വയം രക്ഷിക്കുക."
41അപ്പോൾ പത്രൊസിൻെറ വചനങ്ങൾ സ്വീക
രിച്ചവർ സ്നാനപ്പെട്ടു. ആ ദിവസം തന്നെ
മൂവായിരത്തോളംപേർ വിശ്വാസികളുടെ കൂട്ട
ത്തിൽ ചേർക്കപ്പെട്ടു. 42അവർ യോഗം ചേരു
ന്നതു തുടർന്നു. അപ്പൊസ്തലന്മാരുടെ വചനം
പഠിക്കാൻ അവർ തങ്ങളുടെ സമയം ഉപയോ
ഗിച്ചു. അവർ പരസ്പരം പങ്കുവെക്കുകയും
ഒന്നിച്ച് ആഹാരം കഴിക്കുകയും പ്രാർത്ഥിക്കു
കയും ചെയ്തു.

## വിശ്വാസികളുടെ പങ്കുവെക്കൽ

43അപ്പൊസ്തലന്മാരുടെ ശക്തവും അത്ഭുത
കരവുമായ പ്രവൃത്തികൾ കണ്ട് ആളുകൾക്ക്
ദൈവത്തോട് വളരെ ആദരവു തോന്നി. 44വി
ശ്വാസികളെല്ലാം ഒരുമിച്ചു താമസിച്ചു. അവരെ
ല്ലാം പങ്കുവെച്ചു. 45തങ്ങൾക്കുണ്ടായിരുന്ന ഭൂമി
യും അവരുടെ ഉടമസ്ഥതയിലുള്ള സാധനങ്ങ
ളും വിറ്റു. എന്നിട്ട് അവർ ആ പണം മുഴുവൻ
ആവശ്യക്കാർക്കു വിതരണം ചെയ്തു. 46ദൈവാ
ലയപ്പറമ്പിൽ അവർ എന്നും ഒത്തുകൂടി. അവർ
ക്ക് ഒരേ ലക്ഷ്യമായിരുന്നു. അവർ തങ്ങളുടെ
വീടുകളിൽ ഒരുമിച്ച് ആഹാരം കഴിച്ചു. അവർ
സന്തോഷത്തോടെ ആഹാരം പങ്കുവയ്ക്കുക
യും ആഹ്ളാദത്തോടെ അതു തിന്നുകയും ചെ
യ്തു. 47വിശ്വാസികൾ ദൈവത്തെ വാഴ്ത്തുക
യും ആളുകൾ അവരെ ഇഷ്ടപ്പെടുകയും ചെ
യ്തു. എല്ലാ ദിവസവും കൂടുതൽപേർ രക്ഷി
ക്കപ്പെട്ടു; കർത്താവ് അവരെ വിശ്വാസികളുടെ
സംഘത്തിലേക്കു ചേർക്കുകയായിരുന്നു.

## മുടന്തനെ പത്രൊസ് സുഖപ്പെടുത്തുന്നു

3 ഒരു ദിവസം പത്രൊസും യോഹന്നാനും
ദൈവാലയത്തിലേക്കു പോയി. അപ്പോൾ
സമയം ഉച്ചതിരിഞ്ഞ് മൂന്നുമണിയായിരുന്നു.
അത് ദൈവാലയത്തിൽ നിത്യേനയുള്ള പ്രാർ
ത്ഥനാസമയമായിരുന്നു. 2അവർ ദൈവാലയപ
റമ്പിലേക്കു പോകുംവഴി ഒരാളെ കണ്ടു. ജീവി
തകാലം മുഴുവൻ മുടന്തനായിരുന്നു അയാൾ.
നടക്കാനാവാത്ത അയാളെ ഏതാനും സുഹൃത്തു
ക്കൾ താങ്ങിയെടുത്തു കൊണ്ടുവന്നു. അവർ
എന്നും അയാളെ ദൈവാലയത്തിൻെറ കവാട
ത്തിൽ കൊണ്ടുവരുമായിരുന്നു. ദൈവാലയ
ത്തിനുവെളിയിൽ കവാടത്തിനരികെ അവർ
അയാളെ കിടത്തി. സുന്ദരം എന്ന കവാടം
എന്നാണവിടം അറിയപ്പെട്ടിരുന്നത്. അവിടെ
അയാൾ ദൈവാലയത്തിലേക്ക് പോകുന്നവ
രോട് പണം യാചിക്കും. 3ആ ദിവസം പത്രൊ
സും യോഹന്നാനും ദൈവാലയത്തിലേക്ക്
പോകുന്നതയാൾ കണ്ടു. അയാൾ അവരോടും
പണം യാചിച്ചു. 4പത്രൊസും യോഹന്നാനും
അയാളെ നോക്കി പറഞ്ഞു, "ഞങ്ങളെ നോ
ക്കുക." 5അയാൾ അവരെ നോക്കി; അവർ തനി
ക്ക് പണമെന്തെങ്കിലും നൽകുമെന്നയാൾ
കരുതി. 6എന്നാൽ പത്രൊസ് പറഞ്ഞു, "എൻെറ
കയ്യിൽ വെള്ളിയോ സ്വർണ്ണമോ ഇല്ല. എന്നാൽ

മറ്റുചിലത് ഞാൻ നിനക്കുതരാം: നസെറെ
ത്തിലെ യേശുക്രിസ്തുവിന്റെ ശക്തിയാൽ
എഴുന്നേറ്റു നടക്കുക!” 7എന്നിട്ട് പത്രൊസ്
അയാളുടെ വലതുകൈപിടിച്ച് എഴുന്നേല്പി
ച്ചു. ഉടൻ തന്നെ അയാളുടെ പാദങ്ങളും കാലു
കളും കരുത്തുള്ളതായി. 8അയാൾ ചാടിയെ
ണീറ്റു നടക്കാൻ തുടങ്ങി. അയാൾ അവരോടൊ
ത്തു ദൈവാലയത്തിലേക്കു നടന്നു. അയാൾ
നടക്കുകയും ചാടുകയും ദൈവത്തെ സ്തുതി
ക്കുകയും ചെയ്തു. 9-10എല്ലാവരും അയാളെ
തിരിച്ചറിഞ്ഞു. മുടന്തനായ അയാൾ എന്നും
ദൈവാലയത്തിന്റെ സുന്ദരം എന്ന കവാടത്തി
ലിരുന്ന് യാചിക്കുന്ന തവർക്കറിയാം. ഇപ്പോൾ
അതേ മനുഷ്യൻ നടക്കുകയും ദൈവത്തെ സ്തു
തിക്കുകയും ചെയ്യുന്നതുകണ്ടു അവർ അത്ഭുത
പ്പെട്ടു. ഇതെങ്ങനെ സംഭവിച്ചുവെന്ന് അവർ
ക്കു മനസ്സിലായില്ല.

### പത്രൊസ് ജനങ്ങളോടു സംസാരിക്കുന്നു

11അയാൾ പത്രൊസിന്റെയും യോഹന്നാ
ന്റെയും ചൂകൈകളിൽ പിടിച്ചുനിന്നു.
അയാൾ സുഖപ്പെട്ടതു കണ്ട് എല്ലാവരും അത്ഭു
തസ്തബ്ധരായി. അവർ ശലോമോന്റെ മണ്ഡ
പത്തിൽ പത്രൊസിന്റെയും യോഹന്നാന്റെ
യുമടുത്തേക്കു ഓടി. 12അതുകണ്ട് പത്രൊസ്
അവരോടു പറഞ്ഞു, “എന്റെ യെഹൂദസഹോ
ദരന്മാരേ, നിങ്ങളെന്താണിതിലിത്ര അത്ഭുതപ്പെ
ടുന്നത്? അയാളെ നടക്കുമാറാക്കിയത് ഞങ്ങളാ
ണെന്ന മട്ടിലാണല്ലോ നിങ്ങൾ നോക്കുന്നത്.
ഞങ്ങളുടെ നന്മകൊണ്ടാണ് ഇതെല്ലാം സാദ്ധ്യ
മായതെന്നു നിങ്ങൾ കരുതുന്നുവോ? 13അല്ല!
ദൈവമാണിതു ചെയ്തത്! അവൻ അബ്രാഹാ
മിന്റെയും യിസ്ഹാക്കിന്റെയും യാക്കോബി
ന്റെയും ദൈവമാകുന്നു. നമ്മുടെ എല്ലാ പൂർ
വ്വികരുടെയും ദൈവമാണവൻ. അവൻ തന്റെ
വിശിഷ്ടസേവകനായ യേശുവിനു മഹത്വം
നൽകി. പക്ഷേ നിങ്ങൾ യേശുവിനെ കൊല്ലാ
നുള്ള വിധിയാണു നൽകിയത്. യേശുവിനെ
മോചിപ്പിക്കാൻ പീലാത്തൊസ് തീരുമാനിച്ചു.
പക്ഷേ നിങ്ങൾ യേശുവിനെ വേണ്ടെന്നു പീ
ലാത്തൊസിനോടു പറഞ്ഞു. 14യേശു പരിശു
ദ്ധനും നിഷ്കളങ്കനും ആയിരുന്നു. എങ്കിലും
നിങ്ങൾ അവനെ വെടിഞ്ഞു. യേശുവിനു പക
രം കൊലയാളിയെ മോചിപ്പിക്കാൻ നിങ്ങൾ
പീലാത്തൊസിനോടാവശ്യപ്പെട്ടു. 15ജീവൻ
നൽകുന്നവനെ നിങ്ങൾ കൊല്ലുകയും ചെയ്തു!
എന്നാൽ ദൈവം അവനെ പുനരുജ്ജീവിപ്പി
ച്ചു. ഞങ്ങൾ അതിനു സാക്ഷികളാണ്. ഞങ്ങൾ
സ്വന്തം കണ്ണുകൾകൊണ്ട് കണ്ടതാണ്. 16യേശു
വിന്റെ ശക്തിയാണ് ഈ മുടന്തനെ സുഖപ്പെ
ടുത്തിയത്. ഞങ്ങൾ യേശുവിന്റെ ശക്തിയിൽ
വിശ്വസിക്കുന്നതു കൊണ്ടാണിങ്ങനെ സംഭവി
ച്ചത്. നിങ്ങൾക്കിയാളെ കാണാം. നിങ്ങൾക്കി
യാളെ അറിയുകയും ചെയ്യാം. യേശുവിലുള്ള
വിശ്വാസമാണയാളെ പൂർണ്ണമായും സുഖപ്പെ
ടുത്തിയത്. അങ്ങനെ സംഭവിക്കുന്നത് നിങ്ങ
ളെല്ലാം കണ്ടു.
17“എന്റെ സഹോദരന്മാരേ, നിങ്ങൾ ചെയ്യു
ന്നതെന്തെന്ന് നിങ്ങൾക്കു തന്നെ അറിയാഞ്ഞ
തിനാലാണ് നിങ്ങൾ യേശുവിനോടിങ്ങനെ
ചെയ്തതെന്ന് എനിക്കറിയാം. നിങ്ങളുടെ നേ
താക്കൾക്കും മനസ്സിലായിട്ടില്ല. 18ഇതെല്ലാം സംഭ
വിക്കുമെന്നും ക്രിസ്തു കഷ്ടം സഹിക്കുകയും
മരിക്കുകയും ചെയ്യുമെന്നും ദൈവം തന്റെ പ്ര
വാചകരിലൂടെ പറഞ്ഞു. ദൈവം അതെങ്ങനെ
നിറവേറ്റിയെന്ന് ഞാൻ നിങ്ങളോട് പറഞ്ഞിട്ടു
ണ്ട്. 19അതുകൊണ്ട് നിങ്ങൾ മാനസാന്തരപ്പെട്ട്
ദൈവത്തിലേക്ക് മടങ്ങിവരിക. എങ്കിലേ നിങ്ങ
ളുടെ പാപങ്ങൾ പൊറുക്കപ്പെടൂ. 20അപ്പോൾ
ദൈവം നിങ്ങൾക്കു ആത്മീയസമാശ്വാസത്തി
ന്റെ സമയം നൽകും. അവൻ ക്രിസ്തുവായി
തെരഞ്ഞെടുത്ത യേശുവിനെ നൽകും. 21എല്ലാം
വീണ്ടും ശരിയാകുംവരെ യേശു സ്വർഗ്ഗത്തിൽ
താമസിക്കുമെന്നു മാത്രം. വളരെമുമ്പുതന്നെ
തന്റെ വിശുദ്ധപ്രവാചകർ വഴി പ്രസംഗിച്ച
പ്പോഴേ ദൈവം ഈ സമയത്തെപ്പറ്റി പറഞ്ഞിട്ടു
ണ്ട്. 22മോശെ പറഞ്ഞു, ‘കർത്താവായ നിങ്ങ
ളുടെ ദൈവം നിങ്ങൾക്കൊരു പ്രവാചകനെ
നൽകും. ആ പ്രവാചകൻ നിങ്ങളുടെ ഇടയിൽ
നിന്നും തന്നെവരും. അവൻ എന്നെപ്പോലെയാ
യിരിക്കും. പ്രവാചകർ നിങ്ങളോടു പറയുന്ന
തെല്ലാം നിങ്ങൾ പ്രവർത്തിക്കണം. 23ആ പ്രവാ
ചകനെ അനുസരിക്കാത്തവൻ ദൈവത്തിന്റെ
ജനതയിൽനിന്ന് അകറ്റപ്പെടുകയും മരിക്കു
കയും ചെയ്യും.’* 24ശമൂവേലും അവന്റെ
പിന്നിലുള്ള എല്ലാ പ്രവാചകരും ഈ സമയ
ത്തെക്കുറിച്ച് പറയുകയും പ്രവചിക്കുകയും
ചെയ്തിട്ടുണ്ട്. 25പ്രവാചകർ പറഞ്ഞതെല്ലാം
നിങ്ങൾക്കു ലഭിച്ചിട്ടുണ്ട്. നിങ്ങളുടെ പിതാക്ക
ന്മാരുമായി ദൈവം ഏർപ്പെട്ട നിയമം നിങ്ങൾ
ക്കു ലഭിച്ചിട്ടുണ്ട്. ‘നിന്റെ സന്തതിയാൽ ഭൂമി
യിലെ എല്ലാ രാജ്യങ്ങളും അനുഗ്രഹിക്കപ്പെ
ടും.’* എന്ന് ദൈവം നിങ്ങളുടെ പിതാവായ
അബ്രാഹാമിനോട് അരുളിച്ചെയ്തിട്ടുണ്ട്.
26ദൈവം അവന്റെ വിശിഷ്ട ദാസനെ അയ
ച്ചു. നിങ്ങൾക്കിടയിലേക്കാണ് ആദ്യം അവനെ
അയച്ചത്. നിങ്ങളെ അനുഗ്രഹിക്കാനാണ്
ദൈവം യേശുവിനെ അയച്ചത്. അവൻ നിങ്ങ
ളോരോരുത്തരേയും പാപങ്ങളിൽ നിന്നകറ്റി
അതു പ്രവർത്തിക്കുന്നു.”

### പത്രൊസും യോഹന്നാനും യെഹൂദ സഭയ്ക്കു മുന്നിൽ

4 പത്രൊസും യോഹന്നാനും ജനങ്ങളോടു
പ്രസംഗിച്ചുകൊണ്ടു നിൽക്കവേ ചിലർ
അവരെ സമീപിച്ചു. അവർ യെഹൂദപുരോഹി
തരും ദൈവാലയം കാവൽക്കാരുടെ നായകനും
ഏതാനും സദൂക്യരുമായിരുന്നു. 2പത്രൊസും
യോഹന്നാനും ആളുകളെ പഠിപ്പിക്കുന്ന കാര്യ
ങ്ങളിൽ അവർ ക്ഷുഭിതരായിരുന്നു. യേശുവി
നെപ്പറ്റി പറയുമ്പോൾ മനുഷ്യർ മരിച്ചവരിൽ
നിന്നും ക്രിസ്തുവിൽ കൂടി ഉയിർത്തെഴുന്നേൽ
ക്കുമെന്ന് അവർ പഠിപ്പിക്കുന്നു. 3യെഹൂദനേതാ
ക്കൾ പത്രൊസിനെയും യോഹന്നാനെയും
പിടിച്ചു തടവിലാക്കി. അപ്പോൾ രാത്രിയായിരു
ന്നതിനാൽ അവർ അപ്പൊസ്തലന്മാരെ പിറ്റേ
ന്നു രാവിലെ വരെ തുറുങ്കിൽ പാർപ്പിച്ചു. 4എ
ന്നാൽ പത്രൊസിന്റെയും യോഹന്നാന്റെ യും
പ്രസംഗം കേട്ട അനേകംപേർ അവനിൽ വിശ്വ
സിച്ചു. വിശ്വസിച്ച പുരുഷന്മാരുടെ എണ്ണം
തന്നെ അഞ്ചായിരത്തോളമായി ഉയർന്നു.
5പിറ്റേന്ന് യെഹൂദനേതാക്കളും ജനത്തിന്റെ
മൂപ്പന്മാരും ശാസ്ത്രിമാരും യെരൂശലേമിൽ സ
മ്മേളിച്ചു. 6ഹന്നാവും (മഹാപുരോഹിതൻ),

---

**“ആ പ്രവാചകനെ ... ചെയ്യും.”** ഉദ്ധരണി ആവ. 18:15,19.

**“നിന്റെ ... അനുഗ്രഹിക്കപ്പെടും”** ഉദ്ധരണി ഉല്പ. 22:18;26:24.

കയ്യഫാവും, യോഹന്നാനും, അലക്സാന്തരും
അവിടെയുണ്ടായിരുന്നു. മഹാപുരോഹിതൻെറ
കുടുംബത്തിലെ എല്ലാവരും ഉണ്ടായിരുന്നു.
7അവർ പത്രൊസിനെയും യോഹന്നാനെയും
ആളുകളുടെ മുന്നിൽ നിർത്തി. “നിങ്ങളെ
ങ്ങനെ ആ മുടന്തനെ സുഖപ്പെടുത്തി? ഏതു
ശക്തിയാണു നിങ്ങൾ ഉപയോഗിച്ചത്? ആരാ
ണു നിങ്ങൾക്കതിനുള്ള അധികാരം തന്നത്?”
എന്നീ ചോദ്യങ്ങൾ യെഹൂദനേതാക്കൾ അവ
രോട് പലവട്ടം ചോദിച്ചു.
8അപ്പോൾ പത്രൊസിൽ പരിശുദ്ധാത്മാവ്
നിറഞ്ഞു, അവൻ അവരോടു പറഞ്ഞു, “ജന
നേതാക്കളേ മൂപ്പന്മാരേ: 9ഞങ്ങളൊരു മുടന്തനു
ചെയ്ത നന്മയുടെ പേരിൽ ഞങ്ങളെ ചോദ്യം
ചെയ്യുകയാണോ? അയാളെ സുഖപ്പെടുത്തിയ
താരാണന്നല്ലേ നിങ്ങളുടെ ചോദ്യം? 10ഞങ്ങൾ
നിങ്ങളെയും എല്ലാ യെഹൂദജനത്തെയും അറി
യിക്കാനാഗ്രഹിക്കുന്നു. ഇയാൾ സുഖപ്പെട്ടത്
നസ്രായനായ യേശുക്രിസ്തുവിൻെറ ശക്തി
യാലാണ്. നിങ്ങൾ യേശുവിനെ ക്രൂശിച്ചു.
ദൈവം അവനെ പുനരുജ്ജീവിപ്പിച്ചു. മുടന്ത
നായിരുന്ന ഇയാൾക്ക് യേശുക്രിസ്തുവിൻെറ
ശക്തിയാൽ ഇപ്പോൾ നടക്കാനും നിങ്ങൾക്കു
മുന്നിൽ നിൽക്കാനും കഴിയുന്നു. 11യേശു

‘പണിക്കാരായ നിങ്ങൾ വലിച്ചെറിഞ്ഞ
കല്ലാണ് പക്ഷേ ആ കല്ലിപ്പോൾ മൂലക്കല്ലായിരി
ക്കുന്നു.’ *സങ്കീർത്തനങ്ങൾ 118:22*

12മനുഷ്യരെ രക്ഷിക്കാൻ കഴിയുന്ന ഒരേയൊ
രാൾ യേശുവാണ്. ആകാശത്തിനു കീഴിൽ മനു
ഷ്യരെ രക്ഷിക്കാൻ ശക്തിയുള്ള ഒരേയൊരു
നാമം അവൻേറതാണ്. നമ്മൾ യേശുവിലൂടെ
രക്ഷിക്കപ്പെടണം.”
13യോഹന്നാനും പത്രൊസിനും യാതൊരു
വിധപ്രത്യേക പരിശീലനമോ, വിദ്യാഭ്യാസ
മോ ഇല്ലെന്നും യെഹൂദനേതാക്കൾക്കു മനസ്സി
ലായി. അവർ നിർഭയരായി സംസാരിക്കുന്നതു
കണ്ട യെഹൂദനേതാക്കൾ അത്ഭുതപ്പെട്ടു. പ
ത്രൊസും യോഹന്നാനും യേശുവിൻെറ കൂടെ
യുണ്ടായിരുന്നവരാണെന്നും അവർ മനസ്സി
ലാക്കി. 14മുടന്തൻ രണ്ട് അപ്പൊസ്തലന്മാരോ
ടുമൊത്ത് നിൽക്കു ന്നത് അവർ കണ്ടു. അയാൾ
സുഖപ്പെട്ടതും. അതിനാൽ അപ്പൊസ്തലന്മാർ
ക്കെതിരെ അവർക്ക് ഒന്നും പറയാനായില്ല.
15അവരോട് അവിടം വിട്ടുപോകുവാൻ യെഹൂ
ദനേതാക്കൾ ആവശ്യപ്പെട്ടു. തങ്ങൾ ഇനി
എന്തു ചെയ്യണമെന്ന് നേതാക്കൾ പരസ്പരം
ആലോചിച്ചു. 16അവർ പറഞ്ഞു, “ഇവരെ
നാമെന്തു ചെയ്യണം? അവരൊരു മഹത്തായ
അത്ഭുതം പ്രവർത്തിച്ചുവെന്ന് യെരൂശലേംജന
തമുഴുവൻ അറിഞ്ഞു. അതു വ്യക്തവുമാണ്.
ആ സത്യം നിഷേധിക്കാൻ സാദ്ധ്യവുമല്ല.
17എന്നാൽ ഈ മനുഷ്യനെപ്പറ്റി പ്രസംഗിക്ക
രുതെന്നു ഭീഷണിപ്പെടുത്തണം. എന്നാൽ ഇത്
ഇതിൽ കൂടുതലായി ആളുകളുടെ ഇടയിൽ
പ്രച രിക്കില്ല.”
18അതുകൊണ്ട് യെഹൂദനേതാക്കൾ പത്രൊ
സിനെയും യോഹന്നാനെയും വീണ്ടും വിളി
ച്ചു. യേശുവിൻെറ നാമത്തിൽ ഒന്നും പ്രസംഗി
ക്കുകയോ ഉപദേശിക്കുകയോ ചെയ്യരുതെന്ന്
അവർ അപ്പൊസ്തന്മാരോടു നിർദ്ദേശിച്ചു.
19പക്ഷേ പത്രൊസും യോഹന്നാനും മറുപടി
പറഞ്ഞു, “നിങ്ങൾ ആലോചിക്കുന്നതു ശരിയാ
ണോ? ദൈവത്തിനെന്താണു വേണ്ടത്? ഞങ്ങൾ
ദൈവത്തിനെയോ നിങ്ങളേയോ അനുസരി
ക്കേണ്ടത്? 20ഞങ്ങൾക്ക് അടങ്ങിയിരിക്കാനാ
വില്ല. ഞങ്ങൾ കണ്ടതും കേട്ടതുമൊക്കെ ഞങ്ങൾ
ക്കു പ്രസംഗിച്ചേ പറ്റൂ.”
21-22യെഹൂദനേതാക്കൾക്ക് അപ്പൊസ്തല
ന്മാരെ ശിക്ഷിക്കാൻ ഒരു മാർഗ്ഗവും കണ്ടെത്താ
നായില്ല. കാരണം, ചെയ്തകാര്യങ്ങൾക്ക് എല്ലാ
വരും ദൈവത്തെ മഹത്വീകരിക്കുകയായിരുന്നു.
(ഈ വീര്യപ്രവൃത്തി ദൈവത്തിൻെറ സാക്ഷ്യ
മായിരുന്നു. രോഗം ഭേദമാക്കപ്പെട്ടയാൾക്ക് നാല്പ
തിനുമേൽ വയസ്സുണ്ടായിരുന്നു.) അതിനാൽ
യെഹൂദനേതാക്കൾ അപ്പൊസ്തലന്മാരെ
താക്കീതു ചെയ്തു വിട്ടയച്ചു.

## പത്രൊസും യോഹന്നാനും വിശ്വാസി കളുടെയിടയിൽ മടങ്ങിയെത്തുന്നു

23പത്രൊസും യോഹന്നാനും യെഹൂദനേതാ
ക്കന്മാരുടെ സഭയിൽനിന്നും തങ്ങളുടെ ആൾ
ക്കാർക്കിടയിലേക്കുപോയി. മഹാപുരോഹി
തരും, ജനത്തിൻെറ മൂപ്പന്മാരും തങ്ങളോടു പറ
ഞ്ഞതെല്ലാം അവർ വിശ്വാസിസംഘത്തോടു
പറഞ്ഞു. 24ഇതു കേട്ടു വിശ്വാസികൾ ഒരേ
മനസ്സോടെ ദൈവത്തോടു പ്രാർത്ഥിച്ചു.
“പ്രഭോ, ആകാശത്തിൻെറയും ഭൂമിയുടെയും
കടലിൻെറയും അതിലുള്ള എല്ലാറ്റിൻെറയും
സൃഷ്ടാവാണ് അവിടുന്ന്. 25ഞങ്ങളുടെ പിതാ
വായ ദാവീദ് അവിടുത്തെ ദാസനായിരുന്നു.
പരിശുദ്ധാത്മാവിൻെറ സഹായത്താൽ അവൻ
ഈ വാക്കുകൾ എഴുതി:

‘ജാതികൾ വിളിച്ചു കൂവിയതെന്തിന്? ലോക
രെന്തിനു നിഷ്പ്രയോജനമായി ദൈവദോഷം
ചിന്തിക്കുന്നു?
26കർത്താവിനും അവൻെറ ക്രിസ്തുവിനും
എതിരായി ഭൂമിയിലെ രാജാക്കന്മാർ തയ്യാ
റായി, ഭരണാധിപന്മാർ ഒത്തുകൂടി.’
*സങ്കീർത്തനങ്ങൾ 2:1-2*

27ഹെരോദാവും പൊന്തിയൊസ് പീലാ
ത്തൊസും രാജ്യങ്ങളും യെഹൂദജനതയുമെല്ലാം
യെരൂശലേമിൽ യേശുവിനെതിരെ തിരിഞ്ഞ
പ്പോൾ ഇതെല്ലാം യഥാർത്ഥത്തിലും സംഭവി
ച്ചു. ക്രിസ്തുവായി അവിടുന്ന് (ദൈവം) അഭി
ഷിക്തനാക്കിയ അങ്ങയുടെ പരിശുദ്ധദാസനാ
ണ് യേശു. 28അങ്ങയുടെ പരിപാടികളെ നടപ്പാ
ക്കാനാണവർ ഒത്തുകൂടിയത്. അവിടുത്തെ
ശക്തിയും ഇച്ഛയുമനുസരിച്ചാണിതെല്ലാം
സംഭവിച്ചത്. 29കർത്താവേ, അതുകൊണ്ടി
പ്പോൾ അവർ പറയുന്നതു ശ്രദ്ധിക്കുക. അവർ
ഞങ്ങളെ ഭയപ്പെടുത്താൻ ശ്രമിക്കുന്നു. കർ
ത്താവേ, ഞങ്ങൾ അവിടുത്തെ ദാസർ. ഭയമി
ല്ലാതെ ഞങ്ങൾ പറയുവാൻ അങ്ങ് ഏല്പിച്ചത്
പറയുവാൻ ഞങ്ങളെ സഹായിക്കുക. 30അങ്ങ
യുടെ ശക്തി കാട്ടി ഞങ്ങൾക്കു ധൈര്യം പക
രുക. രോഗികളെ സുഖപ്പെടുത്തുക, സാക്ഷ്യ
ങ്ങൾ നൽകുക, അങ്ങയുടെ വിശുദ്ധദാസനായ
യേശുവിൻെറ ശക്തിയാൽ വീര്യപ്രവൃത്തികൾ
കാട്ടുക.”
31അവർ പ്രാർത്ഥിച്ചുകഴിഞ്ഞപ്പോൾ അവർ
നിന്ന സ്ഥലം കുലുങ്ങി. അവരിലെല്ലാം പരി
ശുദ്ധാത്മാവ് വന്നു നിറഞ്ഞു. ദൈവത്തിൻെറ
സന്ദേശം പിന്നീടവർ ഭയമില്ലാതെ പ്രസം
ഗിച്ചു.

## വിശ്വാസികളുടെ പങ്കുവെക്കൽ

32വിശ്വാസികളുടെ സംഘം ഹൃദയംകൊണ്ട്

കൂട്ടിച്ചേർക്കപ്പെട്ടു. അവർക്കു ഒരേ ആത്മാവുമാ
യിരുന്നു. തനിക്കുള്ളതൊക്കെ തൻേറതാണെന്ന്
സംഘത്തിലെ ഒരാൾ പോലും പറഞ്ഞില്ല. പക
രം, അവരെല്ലാം പങ്കു വച്ചു. 33കർത്താവായ
യേശു മരണത്തിൽനിന്നും ഉയിർത്തെഴുന്നേറ്റു
വെന്ന് അപ്പൊസ്തലന്മാർ ശക്തിയോടെ ആളു
കളോടു പറഞ്ഞു. ദൈവം എല്ലാ വിശ്വാസിക
ളെയും അനുഗ്രഹിക്കുകയും ചെയ്തു. 34അവ
ർക്കു വേണ്ടതെല്ലാം കിട്ടി. കാരണം നിലവും
വീടുമുള്ളവരെല്ലാം അവ വിറ്റു പണമാക്കി
കൊണ്ടുവന്നു. ആ പണം 35അവർ അപ്പൊസ്ത
ലന്മാരെ ഏല്പിച്ചു. പിന്നീട് ഓരോരുത്തർക്കും
ആവശ്യമുള്ളവ നൽകപ്പെട്ടു.
36യോസേഫ് എന്നുപേരായ ഒരു വിശ്വാസി
ഉണ്ടായിരുന്നു. അപ്പൊസ്തലന്മാർ അവനെ
ബർ ന്നബാസ് എന്നു വിളിച്ചു. ('പരസഹായി'
എന്നാണു ഈ പേരിനർത്ഥം.) അയാൾ കുപ്ര
സിൽ ജനിച്ചൊരു ലേവ്യൻ ആയിരുന്നു. 37അ
യാൾക്കു കുറച്ചു നിലമുണ്ടായിരുന്നു. അയാൾ
അതുവിറ്റ് പണം കൊണ്ടുവന്ന് അപ്പൊസ്ത
ലന്മാരെ ഏല്പിച്ചു.

## അനന്യാസും സഫീരയും

5 അനന്യാസ് എന്നു പേരായ ഒരാൾ ജീവിച്ചി
രുന്നു. അയാളുടെ ഭാര്യയുടെ പേര് സഫീര
യെന്നും. അയാൾ തനിക്കുണ്ടായിരുന്ന കുറച്ചു
നിലം വിറ്റു. 2പക്ഷേ അയാൾ കിട്ടിയ പണത്തി
ൻെറ ഒരു ഭാഗം മാത്രമേ അപ്പൊസ്തലന്മാരെ
ഏല്പിച്ചുള്ളൂ. കുറച്ചു പണം അയാൾ തനിക്കാ
യി രഹസ്യമായി മാറ്റിവച്ചു. അയാളുടെ ഭാര്യ
യ്ക്ക് അതറിയാമായിരുന്നുവെങ്കിലും അവളും
അതംഗീകരിച്ചു. 3പത്രൊസ് പറഞ്ഞു. "അന
ന്യാസേ എന്തിനാണ് സാത്താനെ നിൻെറ
ഹൃദയം നിയന്ത്രിക്കുവാൻ അനുവദിച്ചത്? നീ
നുണ പറയുകയും പരിശുദ്ധാത്മാവിനെ വി
ഡ്ഢിയാക്കാൻ ശ്രമിക്കുകയും ചെയ്തിരിക്കു
ന്നു. നീ നിൻെറ നിലം വിറ്റു. പക്ഷേ എന്തുകൊ
ണ്ടാണ് നീ കുറെ പണം നിനക്കായി സൂക്ഷിക്കു
ന്നത്? 4ആ ഭൂമി വിൽക്കും മുൻമ്പ് അത് നിൻേറ
തായിരുന്നു. അതു വിറ്റുകിട്ടിയ പണം എങ്ങ
നെയും ചിലവഴിക്കാൻ നിനക്കു സ്വാതന്ത്ര്യമു
ണ്ടുതാനും. പിന്നെ നീയെന്തിനാണ് ഈ ദുഷി
ച്ചരീതിയിൽ ചിന്തിച്ചത്? നീ ദൈവത്തോടാണ്
മനുഷ്യരോടല്ല നുണ പറഞ്ഞത്." 5-6ഇതുകേട്ട
അനന്യാസ് താഴെ വീണു മരിച്ചു. ഏതാനും
ചെറുപ്പക്കാർ വന്ന് അയാളുടെ ശരീരം പൊതി
ഞ്ഞു പുറത്തുകൊണ്ടുപോയി സംസ്കരിച്ചു.
അക്കാര്യം കേട്ടവരിൽ ഭയം നിറഞ്ഞു.
7മൂന്നു മണിക്കൂറോളം കഴിഞ്ഞപ്പോൾ അയാ
ളുടെ ഭാര്യ കടന്നുവന്നു. അവളുടെ ഭർത്താ
വിനു സംഭവിച്ചതൊന്നും സഫീര അറിഞ്ഞിരു
ന്നില്ല. 8പത്രൊസ് അവളോടു പറഞ്ഞു, "നിങ്ങ
ളുടെ നിലം വിറ്റപ്പോൾ എത്ര പണം കിട്ടിയെ
ന്ന് എന്നോടു പറയുക. അത് അത്രയ്ക്കു തന്നെ
യായിരുന്നോ? സഫീര മറുപടി പറഞ്ഞു,
"അതെ അത്രയും തന്നെയാണു കിട്ടിയത്."
9പത്രൊസ് അവളോടു പറഞ്ഞു, "എന്തിനാ
ണു നീയും ഭർത്താവും ഇങ്ങനെ കർത്താവി
ൻെറ ആത്മാവിനെ പരീക്ഷിക്കാൻ സമ്മതി
ച്ചത്? നോക്കൂ! നീ ആ കാലടിയൊച്ചകൾ കേൾ
ക്കുന്നില്ലേ? നിൻെറ ഭർത്താവിൻെറ ശവസംസ്
കാരം നടത്തിയവർ ഇതാ എത്തിയിരിക്കുന്നു.
അവർ നിന്നെയും അതേപോലെ കൊണ്ടു
പോകും." 10ആ നിമിഷം സഫീര താഴെ വീണു
മരിച്ചു. ചെറുപ്പക്കാർ വന്നപ്പോൾ അവൾ മരി
ച്ചുകിടക്കുന്നതു കണ്ടു. അവർ അവളേയും പുറ
ത്തേക്കുകൊണ്ടുപോയി. അവളുടെ ഭർത്താ
വിൻെറ അടുത്ത് സംസ്കരിച്ചു. 11ഇക്കാര്യം
കേട്ട വിശ്വാസികളും മറ്റുള്ളവരും ഭയന്നു.

## ദൈവത്തിൻെറ സാക്ഷ്യങ്ങൾ

12അപ്പൊസ്തലന്മാർ പല അത്ഭുതങ്ങളും
വീര്യപ്രവർത്തികളും ചെയ്തു. ജനങ്ങളെല്ലാം
അതു കണ്ടു. അപ്പൊസ്തലന്മാർ ശലോമോ
ൻെറ മണ്ഡപത്തിൽ ഒത്തുകൂടിയിരിക്കുകയായി
രുന്നു; അവർക്കെല്ലാം ഒരേ ലക്ഷ്യമായിരുന്നു.
13മറ്റുള്ളവർക്ക് അവരോടൊത്തു നിൽക്കുന്നതു
ഫലവത്തായതല്ലെന്നു തോന്നി. എല്ലാവർക്കും
അവരെപ്പറ്റി നല്ലതേ പറയാനുണ്ടായിരുന്നുള്ളൂ.
14കൂടുതൽ കൂടുതൽ ആൾക്കാർ കർത്താവിൽ
വിശ്വസിക്കുകയും അനേകം സ്ത്രീപുരുഷന്മാർ
വിശ്വാസികളുടെയിടയിലേക്കു ചേരുകയും
ചെയ്തു. 15അതുകൊണ്ട് ആളുകൾ രോഗികളെ
വഴിയിലേക്കു കൊണ്ടുവന്നു. പത്രൊസ് അതു
വഴി വരുന്നുണ്ടെന്ന് അവർ അറിഞ്ഞിരുന്നു.
അതിനാലവർ കട്ടിലുകളിലും മെത്തകളിലും
കിടത്തി രോഗികളെ കൊണ്ടുവന്നു. രോഗി
കളെ പത്രൊസിൻെറ നിഴലു തൊടീച്ചാൽ പോ
ലും മതിഭേദമാകാൻ എന്നവർ കരുതി. 16യെരൂശ
ലേമിനു ചുറ്റുമുള്ള എല്ലാ നഗരങ്ങളിൽനിന്നും
ആളുകളെത്തി. അവരെല്ലാം രോഗികളെയും
ദുരാത്മാക്കൾ ബാധിച്ചവരെയും കൊണ്ടുവന്നി
രുന്നു. എല്ലാവരെയും പത്രൊസ് സുഖപ്പെ
ടുത്തി.

## അപ്പൊസ്തലന്മാരെ തടയാൻ യെഹൂദരുടെ ശ്രമം

17മഹാപുരോഹിതനും അയാളുടെ സുഹൃത്തു
ക്കളും (സദൂക്യർ) അസൂയാലുക്കളായി. 18അ
വർ അപ്പൊസ്തലന്മാരെ പിടിച്ചു തടവിലാ
ക്കി. 19പക്ഷേ രാത്രിയിൽ കർത്താവിൻെറ ഒരു
ദൂതൻവന്ന് തടവറയുടെ വാതിൽ തുറന്നു.
ദൂതൻ അപ്പൊസ്തലന്മാരെ പുറത്തേക്കു നയി
ച്ചു. ദൂതൻ പറഞ്ഞു, 20"പോയി ദൈവാലയ
ത്തിൽ നിൽക്കുക. എല്ലാവരോടും യേശുവി
ൻെറ പുതിയ ജീവനെപ്പറ്റി പറയുക." 21ആ
ദൂതൻ പറഞ്ഞതനുസരിച്ച് അപ്പൊസ്തലന്മാർ
ദൈവാലയപ്പറമ്പിലേക്കു പോയി. അത് അതി
രാവിലെ ആയിരുന്നു. അപ്പൊസ്തലന്മാർ
ആളുകളെ ഉപദേശിക്കാൻ ആരംഭിച്ചു.
മഹാപുരോഹിതനും സുഹൃത്തുക്കളും ദൈവാ
ലയത്തിലേക്കെത്തി. അവർ യെഹൂദനേതാക്കളു
ടെയും യെഹൂദമൂപ്പന്മാരുടെയും യോഗം വിളി
ച്ചുകൂട്ടി. അപ്പൊസ്തലന്മാരെ കൊണ്ടുവരുന്ന
തിന് അവർ ചിലരെ തടവറയിലേക്കയച്ചു.
22എന്നാൽ അവർക്ക് അപ്പൊസ്തലന്മാരെ തട
വറയിൽ കാണാൻ കഴിഞ്ഞില്ല. അവർ മടങ്ങി
വന്ന് ഇക്കാര്യം യെഹൂദനേതാക്കളെ അറിയി
ച്ചു. 23അവർ പറഞ്ഞു, "തടവറ അടച്ചുപൂട്ടിയി
രുന്നു. വാതിൽക്കൽ പാറാവുകാരുമുണ്ടായി
രുന്നു. പക്ഷേ വാതിൽ തുറന്നപ്പോൾ തടവറ
ശൂന്യമായിരുന്നു!"
24ദൈവാലയകാവൽക്കാരുടെ നേതാവും
പുരോഹിതപ്രമുഖരും ഇതു കേട്ടു. അവരാകെ
കുഴങ്ങി. അവർ അത്ഭുതപ്പെട്ടു. "ഇതിൻെറ ഭവി
ഷ്യത്തുകളെന്തായിരിക്കും? "25അപ്പോൾ ഒരാൾ
അവിടെ വന്ന് അവരോടു പറഞ്ഞു, "നോക്കൂ
നിങ്ങൾ തുറങ്കിലടച്ചവർ ദൈവാലയത്തിൽ

നിൽക്കുന്നു. അവർ ആളുകളെ ഉപദേശിക്കുക
യാണ്?” 26അപ്പോൾ കാവൽക്കാരുടെ നേതാവും
അവന്റെയാൾക്കാരും പുറത്തേക്കു പോയി.
അപ്പൊസ്തലന്മാരെ പിടിച്ചു കൊണ്ടുവന്നു.
എന്നാൽ ഭടന്മാർ ആളുകളെ ഭയന്നതുകൊണ്ട്
ശക്തി പ്രയോഗിച്ചില്ല. ആളുകൾക്ക് ദേഷ്യം
വന്ന് അവർ തങ്ങളെ കല്ലെറിഞ്ഞു കൊല്ലു
മെന്ന് ഭടന്മാർ ഭയപ്പെട്ടു.

27ഭടന്മാർ അപ്പൊസ്തലന്മാരെ പിടിച്ചു
കൊണ്ടുവന്ന് നേതാക്കൾക്കു മുന്നിൽ നിർത്തി.
മഹാപുരോഹിതൻ അവരെ ചോദ്യംചെയ്തു.
28അവൻ പറഞ്ഞു, “ഈ മനുഷ്യനെപ്പറ്റി പഠി
പ്പിക്കുവാൻ പാടില്ലെന്നു ഞങ്ങൾ പറഞ്ഞിരു
ന്നില്ലേ? പക്ഷേ നിങ്ങളെന്താണു ചെയ്ത
തെന്നു നോക്കൂ! യെരൂശലേം മുഴുവൻ നിങ്ങൾ
നിങ്ങളുടെ ഉപദേശം കൊണ്ടുനിറച്ചു. ഈ
മനുഷ്യന്റെ മരണത്തിൽ നിങ്ങൾ ഞങ്ങളെ
കുറ്റവാളികളാക്കാൻ ശ്രമിക്കുന്നു.”

29പത്രൊസും മറ്റു അപ്പൊസ്തലന്മാരും മറു
പടി പറഞ്ഞു, “ദൈവത്തെയാണ് നിങ്ങളെ
യല്ല ഞങ്ങൾ അനുസരിക്കേണ്ടത്! 30യേശു
വിനെ നിങ്ങൾ വധിച്ചു. നിങ്ങൾ യേശുവിനെ
ക്രൂശിച്ചു. പക്ഷേ ഞങ്ങളുടെയും ഞങ്ങളുടെ
പൂർവ്വികരുടെയും ദൈവം യേശുവിനെ മരണ
ത്തിൽനിന്നും പുനരുജ്ജീവിപ്പിച്ചു! 31ദൈവം
തന്റെ വലത്തുവശത്തേക്കുയർത്തിയ ഒരുവൻ
യേശുവാണ്. ദൈവം യേശുവിനെ നമ്മുടെ
നായകനും രക്ഷകനുമാക്കിത്തീർത്തു. യെഹൂദ
രെല്ലാവരും മാനസാന്തരപ്പെടുന്നതിനാണ്
ദൈവം അതു ചെയ്തത്. അപ്പോൾ ദൈവത്തി
നവരുടെ പാപങ്ങൾ ക്ഷമിക്കാനാവും. 32ഇതെ
ല്ലാം സംഭവിക്കുന്നത് ഞങ്ങൾ കണ്ടു. അതിനാൽ
അതെല്ലാം സത്യമാണെന്ന് ഞങ്ങൾക്കു പറയാ
നാവും. ഇതെല്ലാം സത്യമാണെന്നും പരിശുദ്ധാ
ത്മാവ് കാണിക്കുന്നു. ദൈവം അവനെ അനുസ
രിക്കുന്ന എല്ലാവർക്കും പരുശുദ്ധാത്മാവിനെ
നൽകി.”

33യെഹൂദനേതാക്കൾ ആ വാക്കുകൾ കേട്ടു
കോപിതരായി. അപ്പൊസ്തലന്മാരെ വധിക്കാ
നവർ മാർഗ്ഗം ആരാഞ്ഞു. 34യോഗത്തിലെ ഒരു
പരീശൻ എഴുന്നേറ്റു. ഗമാലീയേൽ എന്നായി
രുന്നു അയാളുടെ പേർ. ഒരു ശാസ്ത്രികൂടിയായ
അയാളെ ആളുകൾ ബഹുമാനിച്ചിരുന്നു.
അപ്പൊസ്തലന്മാരെ അല്പനേരത്തേക്കവിടുന്നു
മാറ്റി നിർത്താൻ അയാൾ കല്പിച്ചു. 35എന്നിട്ട
യാൾ യെഹൂദരോടു പറഞ്ഞു, “യിസ്രായേൽ
ക്കാരേ, ഈ മനുഷ്യരെക്കുറിച്ചു നിങ്ങൾ ആസൂ
ത്രണം ചെയ്യുന്ന കാര്യത്തിൽ സൂക്ഷിക്കുക!
36കുറച്ചു കാലംമുമ്പ് തദാസ് പ്രത്യക്ഷപ്പെട്ടു.
താനാണു വമ്പൻ എന്നയാൾ പ്രഖ്യാപിച്ചു.
നാനൂറോളം പുരുഷന്മാർ അവനോടു ചേർന്നു.
പക്ഷേ അവൻ കൊല്ലപ്പെട്ടു. അവനെ അനുഗ
മിച്ചവരെല്ലാം നാലുപാടും ചിതറി ഓടി. അവ
ർക്ക് ഒന്നും ചെയ്യുവാനാകുമായിരുന്നില്ല. 37പി
ന്നീട് യൂദാ എന്നു പേരുള്ള ഒരുവൻ ഗലീല
യിൽനിന്നും പ്രത്യക്ഷപ്പെട്ടു. അതു ജനസംഖ്യ
രേഖപ്പെടുത്തുന്ന കാലമായിരുന്നു. അയാളോ
ടൊപ്പം കുറെ അനുയായികളുമുണ്ടായിരുന്നു.
അയാളും കൊല്ലപ്പെട്ടു. അയാളുടെ മുഴുവൻ
അനുയായികളും ചിതറി ഓടിപ്പോയി. 38അതു
കൊണ്ട് ഞാനിപ്പോൾ പറയുന്നു: ഇവരിൽ
നിന്ന് അകന്നു നിൽക്കുക. അവരെ അവരുടെ
വഴിക്കു വിടുക. മനുഷ്യരിൽനിന്നാണ് അവ
രുടെ പരിപാടികൾ വരുന്നതെങ്കിൽ അതു പരാ
ജയപ്പെടും. 39പക്ഷേ ഇതു ദൈവത്തിൽനിന്നാ
ണെങ്കിൽ അവരെ തടയാൻ നിങ്ങളെക്കൊണ്ടാ
വില്ല. നിങ്ങൾ ദൈവത്തിനെതിരായി പൊരുതു
ന്നവരായിപ്പോലും കാണപ്പെടും!”

ഗമാലീയേലിന്റെ വാക്കുകളോട് യെഹൂദനേ
താക്കൾ യോജിച്ചു. 40അവർ അപ്പൊസ്തല
ന്മാരെ വീണ്ടും വിളിച്ചു. അവരെ അടിക്കുകയും
യേശുവിന്റെ നാമത്തിൽ ഒന്നും പറയരുതെന്ന്
ഭീഷണിപ്പെടുത്തുകയും ചെയ്തു. എന്നിട്ടവർ
അപ്പൊസ്തലന്മാരെ വിട്ടയച്ചു. 41അപ്പൊസ്ത
ലന്മാർ അവിടം വിട്ടു. യേശുവിന്റെ നാമത്തെ
ച്ചൊല്ലി അപമാനിതരാവാൻ അർഹത കിട്ടിയ
തിൽ അവർ ആഹ്ലാദിച്ചു. 42അവർ ഉപദേശം
അവസാനിപ്പിച്ചില്ല. യേശു, ക്രിസ്തുവാ
ണെന്ന സുവിശേഷം അവർ പ്രസംഗിച്ചു നട
ന്നു. അവരിതെന്നും ദേവാലയത്തിലും, വീടുക
ളിലും ചെയ്തു.

## ഏഴുപേരെ പ്രത്യേകം തെരഞ്ഞെടുക്കുന്നു

6 കൂടുതൽ കൂടുതൽ പേർ യേശുവിന്റെ അനു
യായികളായിക്കൊണ്ടിരുന്നു. അതേ സമയം
യവനഭാഷ സംസാരിക്കുന്ന അനുയായികൾക്ക്
മറ്റ് യെഹൂദരുമായി ഒരു തർക്കത്തിലേർപ്പെ
ടേണ്ടി വന്നു. ദിവസം തോറുമുള്ള സാധാരണ
വിതരണത്തിൽ തങ്ങളുടെ വിധവകൾക്കു പങ്കു
കിട്ടാറില്ലെന്നവർ പരാതിപ്പെട്ടു. 2പന്ത്രണ്ട്
അപ്പൊസ്തലന്മാർ അനുയായികളെ ഒന്നടങ്കം
വിളിച്ചുകൂട്ടി. അപ്പൊസ്തലന്മാർ അവരോടു
പറഞ്ഞു, “ഞങ്ങൾ ദൈവവചന ഉപദേശം
നിർത്തി. അതുനന്നല്ല. ഭക്ഷണം വിതരണം
ചെയ്യുന്നതിലും നല്ലത് ദൈവവചനം ഉപദേശി
ക്കുന്നതാണ്. 3അതുകൊണ്ട്, സഹോദരന്മാരേ,
നിങ്ങളിൽനിന്ന് ഏഴുപേരെ തെരഞ്ഞെടുക്കുക.
നല്ലവരെന്ന് എല്ലാവർക്കും അഭിപ്രായം ഉള്ളവ
രായിരിക്കണം അവർ. ജ്ഞാനവും ആത്മാവും
നിറഞ്ഞവരായിരിക്കണം അവർ. അവർക്ക്
ഞങ്ങൾ ഈ ജോലി നൽകാം. 4അപ്പോൾ
ഞങ്ങൾക്ക് ഞങ്ങളുടെ സമയം പ്രാർത്ഥന
യ്ക്കും ദൈവവചനഘോഷണത്തിനും ഉപയോ
ഗിക്കാം.

5എല്ലാവർക്കും ആ ആശയം ഇഷ്ടപ്പെട്ടു.
അതിനാൽ അവർ ഇനി പറയുന്ന ഏഴുപേരെ
തെരഞ്ഞെടുത്തു: സ്തെഫാനൊസ് (അതിയാ
യ വിശ്വാസവും പരിശുദ്ധാത്മാവും നിറഞ്ഞ
ഒരുവൻ), ഫിലിപ്പൊസ്, പ്രൊഖൊരൊസ്,
നിക്കാനോർ, തിമോൻ, പർമെനാസ്, യെഹൂദ
മതം സ്വീകരിച്ച അന്ത്യോക്യക്കാരനായ നി
ക്കൊലാവൊസ്. 6അവർ ഈ ഏഴുപേരെയും
അപ്പൊസ്തലന്മാരുടെ മുമ്പിൽ നിർത്തി.
അപ്പൊസ്തലന്മാർ പ്രാർത്ഥിക്കുകയും തങ്ങ
ളുടെ കൈകൾ അവർക്കുമേൽ വെക്കുകയും
ചെയ്തു.

7ദൈവവചനം കൂടുതൽ കൂടുതൽ ആളുക
ളിൽ എത്തിക്കൊണ്ടിരുന്നു. യെരൂശലേമിലെ
അനുയായികളുടെ എണ്ണം പെരുകിവന്നു. ഒരു
വലിയ സംഘം യെഹൂദപുരോഹിതന്മാർ
പോലും വിശ്വാസത്തിനു അധീനരായി
ത്തീർന്നു.

## യെഹൂദന്മാർ സ്തെഫാനോസിന് എതിര്

8സ്തെഫാനൊസിന് ഒരു വലിയ അനുഗ്രഹം
ലഭിച്ചു. വീര്യപ്രവൃത്തികളും അടയാളങ്ങളും
ജനങ്ങൾക്കു കാട്ടാനുള്ള ശക്തികൂടി ദൈവം
അവനു നൽകി. 9പക്ഷേ ഏതാനും യെഹൂദർ

സ്തെഫാനൊസിനോട് തർക്കമായി. അവർ
ഒരു യെഹൂദപ്പള്ളിയിൽ നിന്നുള്ളവരായിരുന്നു.
വിമോചിതരുടെ യെഹൂദപ്പള്ളി എന്നാണത
റിയപ്പെട്ടിരുന്നത്. (കുറേനക്കാർക്കും അലക്സ
ന്ത്രിയക്കാർക്കും കൂടി വേണ്ടിയുള്ളതായിരുന്നു
ഈ യെഹൂദപ്പള്ളി.) കിലിക്യയിൽനിന്നും ആ
സ്യയിൽനിന്നുമുള്ളവർ അവർക്കിടയിലുണ്ടാ
യിരുന്നു. അവരെല്ലാവരും വന്ന് സ്തെഫാനൊ
സിനോടു വാദിച്ചു. 10പക്ഷേ ജ്ഞാനിയെപ്പോ
ലെ സംസാരിക്കാൻ ആത്മാവ് സ്തെഫാനൊ
സിനെ സഹായിച്ചു. യെഹൂദർക്ക് വാദിക്കാൻ
പറ്റാത്തവിധം ശക്തങ്ങളായിരുന്നു അവന്റെ
വാക്കുകൾ. 11“സ്തെഫാനൊസ് മോശെക്കും
ദൈവത്തിനുമെതിരായി പ്രസംഗിക്കുന്നത്
ഞങ്ങൾ കേട്ടു. ”എന്നു പറയാൻ ഒടുവിൽ
അവർ ചിലരെ ചട്ടം കെട്ടി. 12അങ്ങനെ ചെയ്യു
കവഴി ഈ യെഹൂദർ ജനങ്ങളെയും ജനത്തി
ന്റെ മൂപ്പന്മാരെയും ശാസ്ത്രിമാരെയും കോ
പാകുലരാക്കി. അവർ കോപത്തോടെ വന്ന്
സ്തെഫാനൊസിനെ പിടികൂടി. അവർ അവ
നെ യെഹൂദനേതാക്കളുടെ ഒരു സഭയിലേക്ക്
കൊണ്ടുപോയി. 13യെഹൂദർ ചില ആളുകളെ
സഭയിൽ വരുത്തി. സ്തെഫാനൊസിനെതിരെ
കള്ളസാക്ഷി പറയാൻ യെഹൂദർ ഏർപ്പെടു
ത്തിയിരുന്നവർ പറഞ്ഞു, “ഈ ദൈവാലയ
ത്തെപ്പറ്റി ഇയാൾ ദുഷിച്ചുകൊണ്ടിരിക്കുന്നു.
മോശെയുടെ ന്യായപ്രമാണത്തെയും ഇയാൾ
ദുഷിക്കാറുണ്ട്. 14നസറെത്തിലെ യേശു ഈ
സ്ഥലം നശിപ്പിക്കുമെന്ന് അവൻ പറയുന്നത്
ഞങ്ങൾ കേട്ടിട്ടുണ്ട്. മോശെ നമുക്കു തന്ന ആ
ചാരക്രമങ്ങളെ യേശു തിരുത്തുമെന്നും ഇയാൾ
പറയാറുണ്ടായിരുന്നു.” 15സഭയിൽ കൂടിയിരുന്ന
വരെല്ലാം സ്തെഫാനൊസിനെ സശ്രദ്ധം
വീക്ഷിച്ചു. അവന്റെ മുഖം ഒരു ദൂതന്റെ മുഖം
പോലെയായിരിക്കുന്നത് അവർ കണ്ടു.

## സ്തെഫാനൊസിന്റെ പ്രസംഗം

7 മഹാപുരോഹിതർ സ്തെഫാനൊസി
നോടു ചോദിച്ചു, “ഇതെല്ലാം സത്യമാ
ണോ?” 2സ്തെഫാനൊസ് മറുപടി പറഞ്ഞു,
“എന്റെ യെഹൂദപിതാക്കളേ സഹോദരന്മാരേ,
എന്റെ വാക്കുകൾ ശ്രദ്ധിച്ചാലും, നമ്മുടെ മഹ
ത്വമാർന്ന ദൈവം നമ്മുടെ പിതാവായ അബ്രാ
ഹാമിനു പ്രത്യക്ഷപ്പെട്ടു. അബ്രാഹാം മെസൊ
പ്പൊത്താമ്യയിൽ ആയിരുന്നു. അവൻ ഹാരാ
നിൽ താമസിക്കും മുമ്പായിരുന്നു അത്. 3ദൈവം
അബ്രാഹാമിനോടു പറഞ്ഞു, ‘നിന്റെ രാജ്യ
ത്തെയും, ബന്ധുക്കളെയും വിട്ട് ഞാൻ കാണി
ച്ചുതരുന്ന രാജ്യത്തേക്കു പോവുക.’* 4അതി
നാൽ അബ്രാഹാം കൽദായ വിട്ടു. അവൻ
ഹാരാൻ ദേശത്തേക്കു പോയി. അബ്രാഹാമി
ന്റെ പിതാവു മരിച്ചതിനുശേഷം ദൈവം അവ
നെ നിങ്ങൾ ഇപ്പോൾ വസിക്കുന്ന ഈ ദേശ
ത്തിലേക്കു അയച്ചു. 5എന്നാൽ ദൈവം അയാ
ൾക്കു അല്പംപോലും സ്ഥലം നൽകിയില്ല. ഒരടി
സ്ഥലം പോലും. എന്നാൽ, ഭാവിയിൽ അബ്രാ
ഹാമിനും സന്തതി പരമ്പരകൾക്കുമായി ആ
ദേശം നൽകാമെന്ന് ദൈവം അവനു വാഗ്ദാനം
നൽകി. അബ്രാഹാമിനു കുട്ടികളൊന്നുമുണ്ടാ
കും മുമ്പായിരുന്നു അത്.) 6ദൈവം ഇങ്ങനെയാ
ണവനോട് അരുളിയത്: ‘നിന്റെ സന്തതികൾ
മറ്റൊരു രാജ്യത്ത് വസിക്കും. അവിടെയവർ അ

**‘നിന്റെ ... പോവുക’** ഉദ്ധരണി ഉല്പ. 12:1

പരിചിതരാവും. അന്നാട്ടുകാർ അവരെ അടിമ
കളാക്കുകയും നാനൂറുവർഷം പരുഷമായി
കൈകാര്യം ചെയ്യുകയും ചെയ്യും. 7പക്ഷേ അവ
രെ അടിമകളാക്കിയ രാജ്യത്തെ ഞാൻ ശിക്ഷി
ക്കും.’* ദൈവം ഇങ്ങനെകൂടി പറഞ്ഞു’ ‘അതെ
ല്ലാം സംഭവിച്ചതിനുശേഷം നിന്റെയാൾക്കാർ
ആ രാജ്യത്തുനിന്നും പുറത്തു കടക്കും. എന്നിട്ട്
അവർ ഇവിടെ ഈ സ്ഥലത്ത് എന്നെ ആരാ
ധിക്കും.’* 8ദൈവം അബ്രാഹാമുമായി ഒരു നിയ
മം ഉണ്ടാക്കി; പരിച്ഛേദനയായിരുന്നു ആ
നിയമത്തിന്റെ അടയാളം. അതുകൊണ്ട്
അബ്രാഹാം തനിക്കൊരു പുത്രനുണ്ടായപ്പോൾ
അവന്റെ പരിച്ഛേദനകർമ്മം എട്ടു ദിവസം
പ്രായമായപ്പോൾ നടത്തി. യിസ്ഹാക്ക് എന്നാ
യിരുന്നു ആ പുത്രന്റെ പേര്. യിസ്ഹാക്ക്
തന്റെ പുത്രനായ യാക്കോബിന്റെയും യാ
ക്കോബ് തന്റെ പുത്രന്മാരുടെയും പരിച്ഛേ
ദനകർമ്മം നടത്തി. ആ പുത്രന്മാരാണ് പിൽക്കാ
ലത്ത് പന്ത്രണ്ടു പിതാക്കന്മാരായത്.

9“ഈ പിതാക്കന്മാർക്ക് യോസേഫിനോട്
(അവരുടെ ഇളയസഹോദരൻ) അസൂയതോ
ന്നി. അവർ യോസേഫിനെ മിസ്രയീമിലേക്കു
അടിമയായി വിറ്റു. എന്നാൽ ദൈവം യോസേ
ഫിനോടൊത്തായിരുന്നു. 10മിസ്രയീമിൽ യോ
സേഫിന് ഒരുപാട് കഷ്ടങ്ങളുണ്ടായെങ്കിലും
ആ അവസരങ്ങളിലൊക്കെ ദൈവം അവനെ
രക്ഷിച്ചു. ഫറവോനായിരുന്നു മിസ്രയീമിലെ
രാജാവ്. ഫറവോൻ യോസേഫിനെ ഇഷ്ടപ്പെ
ടുകയും ദൈവദത്തമായി യോസേഫിനുള്ള
ജ്ഞാനത്താൽ അയാളെ ബഹുമാനിക്കുകയും
ചെയ്തു. അയാൾ യോസേഫിനെ മിസ്രയീമി
ന്റെ അധിപതിയാക്കി. ഫറവോന്റെ കൊട്ടാ
രവാസികളെ ഭരിക്കാനുള്ള അനുവാദം പോലും
ഫറവോൻ യോസേഫിനു കൊടുത്തു. 11പക്ഷേ
മിസ്രയീമും, കനാൻ ദേശവും രൂക്ഷമായവറുതി
യിൽ പെട്ടതുമൂലം കടുത്തക്ഷാമവും ഉണ്ടായി.
ജനങ്ങൾക്കിതു വളരെ കഷ്ടപ്പാടുണ്ടാക്കി.
നമ്മുടെ പിതാക്കന്മാർക്ക് ഭക്ഷണം കിട്ടാതായി.
12എന്നാൽ മിസ്രയീമിൽ ഭക്ഷ്യശേഖരമുണ്ടെന്ന്
യാക്കോബ് കേട്ടു. അതുകൊണ്ടയാൾ നമ്മുടെ
പിതാക്കന്മാരെ അവിടേക്കയച്ചു. (അത് മിസ്ര
യീമിലേക്കുള്ള അവരുടെ ആദ്യയാത്രയായിരു
ന്നു). 13പിന്നീടവർ രണ്ടാമതും അവിടെ പോയി.
ഈ പ്രാവശ്യം യോസേഫ് തന്റെ സഹോദര
ന്മാരോട് താൻ ആരാണെന്നു വെളിപ്പെടുത്തി.
യോസേഫിന്റെ കുടുംബത്തെപ്പറ്റി ഫറവോൻ
അറിയുകയും ചെയ്തു. 14അനന്തരം യോസേ
ഫ് തന്റെ പിതാവിനെ ആളയച്ച് മിസ്രയീമി
ലേക്ക് ക്ഷണിച്ചു. തന്റെ ചാർച്ചക്കാരായ എഴു
പത്തഞ്ചുപേരെക്കൂടി യോസേഫ് ക്ഷണിച്ചു.
15അങ്ങനെ യാക്കോബ് മിസ്രയീമിലെത്തി.
അവനും നമ്മുടെ പിതാക്കന്മാരും അവിടെ മരി
ച്ചു. 16പിന്നീട് അവരുടെ ശരീരം ശെഖേമിലേ
ക്കുകൊണ്ടു വന്നു. അവിടെ അവർ സംസ്ക
രിക്കപ്പെട്ടു. (ഹാമോരിന്റെ പുത്രന്മാരോട്
വെള്ളിനാണയങ്ങൾ കൊടുത്ത് അബ്രാഹാം
ശെഖേമിൽ വാങ്ങിച്ച കല്ലറയാണത്.)

17“മിസ്രയീമിൽ യെഹൂദരുടെ എണ്ണം പെരു
കി. അവിടെ നമ്മുടെ ആൾക്കാർ തിങ്ങിക്കൂടി
വന്നു. (ദൈവം അബ്രാഹാമിനു നൽകിയ വാ
ഗ്ദാനം പാലിക്കപ്പെടാറായിരുന്നു.) 18അപ്പോൾ

**‘നിന്റെ ... ശിക്ഷിക്കും’** ഉദ്ധരണി ഉല്പ. 15:13,14.

**‘അതെല്ലാം ... ആരാധിക്കും’** ഉദ്ധരണി ഉല്പ. 15:14,പുറ. 3:12.

വ്യത്യസ്തനായൊരു രാജാവ് മിസ്രയീം ഭരിച്ചു.
അയാൾക്ക് യോസേഫിനെപ്പറ്റി ഒന്നും അറിയു
കയില്ലായിരുന്നു. 19രാജാവ് നമ്മുടെയാളുക
ളോട് കൗശലപൂർവ്വം പെരുമാറി. അവരോട്
അയാൾ ക്രൂരമായി പെരുമാറി. അവൻ നമ്മുടെ
പിതാക്കന്മാരെ തങ്ങളുടെ കുഞ്ഞുങ്ങൾ ജീവി
ക്കുന്നതു തടയുവാൻ അവരെ പുറത്തിടുവാൻ
നിർബന്ധിച്ചു. 20മോശെ പിറന്ന സമയമായി
രുന്നു അത്. മോശെ ദൈവത്തിന്റെ മുമ്പിൽ
അതിസുന്ദരനായിരുന്നു. മൂന്നുമാസം മോശെ
യെ അവന്റെ പിതാവിന്റെ ഭവനത്തിൽ വളർ
ത്തി. 21മോശെയെ അവർ പുറത്തെറിഞ്ഞ
പ്പോൾ ഫറവോന്റെ പുത്രി കുഞ്ഞിനെ എടു
ത്തുകൊണ്ടുപോയി. സ്വന്തം മകനെപ്പോലെ
അവൾ അവനെ വളർത്തി. 22മിസ്രയീംകാർ
തങ്ങൾക്കറിയാവുന്നതു മുഴുവൻ മോശെയെ
പഠിപ്പിച്ചു. താൻ പറഞ്ഞതും പ്രവർത്തിച്ചതു
മായുള്ള കാര്യങ്ങളിൽ മോശെ ശക്തനായി.
23“മോശെയ്ക്കു നാല്പതു വയസ്സായപ്പോൾ
തന്റെ യെഹൂദസഹോദരന്മാരെ ചെന്നു കാണ
ണമെന്നു അവനു തോന്നി. 24ഒരു മിസ്രയീംകാ
രൻ ഒരു യെഹൂദനെ ദ്രോഹിക്കുന്നത് മോശെ
കണ്ടു. അയാൾ യെഹൂദന്റെ സഹായത്തിനെ
ത്തി. മോശെ മിസ്രയീംകാരനെ അടിച്ചുകൊന്ന്
ശിക്ഷിച്ചു. 25അവരെ രക്ഷിക്കാൻ ദൈവം തന്നെ
അയച്ചതാണെന്ന് യെഹൂദർക്ക് തന്മൂലം മനസ്സി
ലാകുമെന്ന് മോശെ കരുതി. എന്നാൽ അവർ
ക്കതു മനസ്സിലായില്ല. 26പിറ്റേന്ന് രണ്ടു യെഹൂ
ദർ തമ്മിലടിക്കുന്നത് മോശെ കണ്ടു. അയാൾ
അവരെ പൊരുത്തപ്പെടുത്താൻ ശ്രമിച്ചുകൊ
ണ്ടു പറഞ്ഞു, ‘മനുഷ്യരേ, നിങ്ങൾ സഹോദര
ന്മാരല്ലേ, നിങ്ങളെന്തിനാണ് പരസ്പരം ദ്രോ
ഹിക്കുന്നത്?’ 27സഹോദരനെ ദ്രോഹിച്ചുകൊ
ണ്ടിരുന്നവൻ മോശെയെ തള്ളിമാറ്റി. അയാൾ
മോശെയോടു ചോദിച്ചു, ‘ആരാണ് നിന്നെ
ഞങ്ങളുടെമേൽ ഭരണാധികാരിയും വിധികർ
ത്താവും ആക്കിയത്? 28ഇന്നലെ മിസ്രയീംകാ
രനെ കൊന്നതുപോലെ എന്നെ നീ കൊല്ലുമെ
ന്നാണോ? 29അവൻ പറഞ്ഞതുകേട്ട് മോശെ
മിസ്രയീം വിട്ടു. മോശെ മിദ്യാൻ ദേശത്തേക്കു
പോയി. അവിടെയവൻ അപരിചിതനായി
വസിച്ചു. അവിടെവച്ച് മോശെയ്ക്കു രണ്ടു
പുത്രന്മാരുണ്ടായി.

30“നാല്പതു വർഷങ്ങൾക്കു ശേഷം മോശെ
സീനായിമലകൾക്കടുത്തുള്ള മരുഭൂമയിൽ നിൽ
ക്കുകയായിരുന്നു. അവിടെ മുൾപ്പടർപ്പിലെ തീ
ജ്വാലയിൽ ഒരു ദൂതൻ അവനു പ്രത്യക്ഷപ്പെട്ടു.
31അതുകണ്ട മോശെ അത്ഭുതപ്പെട്ടു. അതുകാ
ണാൻ മോശെ കൂടുതൽ അടുത്തേക്കു ചെന്നു.
മോശെ കർത്താവിന്റെ ശബ്ദം കേട്ടു. 32കർ
ത്താവ് പറഞ്ഞു, ‘ഞാൻ നിന്റെ പിതാക്കന്മാ
രുടെ ദൈവമാകുന്നു. അബ്രാഹാമിന്റെയും, യി
സ്ഹാക്കിന്റെയും, യാക്കോബിന്റെയും
ദൈവം ഞാനാകുന്നു.’* മോശെ ഭയംകൊണ്ട്
വിറയ്ക്കാൻ തുടങ്ങി. മുൾപ്പടർപ്പിലേക്കുനോ
ക്കാൻ അവനു ധൈര്യമുണ്ടായില്ല. 33കർത്താവ്
അവനോടു പറഞ്ഞു, ‘നിന്റെ ചെരിപ്പുകൾ
ഊരിക്കളയുക, കാരണം നീ നിൽക്കുന്നിടം
വിശുദ്ധസ്ഥലമാണ്. 34മിസ്രയീമിൽ എന്റെ
ജനങ്ങളുടെ കഷ്ടപ്പാടുകൾ കണ്ട എനിക്ക്
അതേപ്പറ്റി നന്നായി അറിയാം. അവരുടെ
കരച്ചിൽ ഞാൻ കേട്ടു. അവരെ രക്ഷിക്കാനാണു
ഞാൻ താഴേക്കു വന്നിരിക്കുന്നത്. മോശെ,
ഇപ്പോൾ വരിക, ഞാൻ നിന്നെ മിസ്രയീമി
ലേക്കു മടക്കി അയയ്ക്കുന്നു!’*

35“യെഹൂദർ തള്ളിപ്പറഞ്ഞ അതേ മോശെ
തന്നെയാണിത്. ‘നീ ഞങ്ങളുടെ ഭരണകർ
ത്താവും വിധികർത്താവുമാണെന്ന് ആരെങ്കി
ലും പറഞ്ഞിട്ടുണ്ടോ? * ഇല്ല’ എന്ന് അവർ
അവനോടു പറഞ്ഞിരുന്നു. ദൈവം രക്ഷകനും
ഭരണാധിപനുമായി അയച്ചവനാണു മോശെ.
ദൂതന്റെ സഹായത്താലാണ് ദൈവം മോശെ
യെ അയച്ചത്. ആ ദൂതനെയാണ് മുൾപ്പടർ
പ്പിലെ തീജ്വാലയിൽ മോശെ കണ്ടത്. 36മോശെ
ജനങ്ങളെ നയിച്ചു. അത്ഭുതങ്ങളും വീര്യപ്രവൃ
ത്തികളും മോശെ പ്രവർത്തിച്ചു. മിസ്രയീമിലും
ചെങ്കടലിലും, മരുഭൂമിയിലും നാല്പതുവർഷ
ക്കാലം അവൻ ഇതു പ്രവർത്തിച്ചു. 37യെഹൂദ
രോട് ഇതേ മോശെ തന്നെയാണ് ഈ വാക്കു
കളും പറഞ്ഞത്: ‘ദൈവം നിങ്ങൾക്കൊരു പ്രവാ
ചകനെ നൽകും.നിങ്ങൾക്കിടയിൽ നിന്നാ വും
ആ പ്രവാചകൻ വരിക. അവൻ എന്നെപ്പോ
ലെയായിരിക്കും.’* 38ഇതേ മോശെ മരുഭൂമിയി
ലെ യെഹൂദക്കൂട്ടത്തിലും ഉണ്ടായിരുന്നു. അവൻ
നമ്മുടെ പിതാക്കന്മാരോടൊപ്പവും ഉണ്ടായി
രുന്നു. സീനായിമലയ്ക്കടുത്തുവച്ച് തന്നോടു
സംസാരിച്ചദൂതനോടൊപ്പമായിരുന്നു അവൻ
അപ്പോൾ. മോശെ ദൈവത്തിൽനിന്നും ജീവൻ
നൽകുന്ന കല്പനകൾ സ്വീകരിച്ചു. ആ കല്പനക
ളാണ് മോശെ നമുക്ക് തന്നത്.

39“എന്നാൽ നമ്മുടെ പിതാക്കന്മാർ മോശെ
യെ അനുസരിക്കാൻ കൂട്ടാക്കിയില്ല. അവർ
അവനെ തിരസ്കരിച്ചു. അവർ മിസ്രയീമിലേ
ക്കു പോകാൻ ആഗ്രഹിച്ചു. 40നമ്മുടെ പിതാ
ക്കന്മാർ അഹരോനോടു പറഞ്ഞു, ‘മോശെ
ഞങ്ങളെ മിസ്രയീമിൽനിന്നും പുറത്തേക്കു
നയിച്ചു. എന്നാൽ അവനെന്തു സംഭവിച്ചുവെ
ന്നു ഞങ്ങൾക്കറിയില്ല. അതിനാൽ ഞങ്ങളെ
നയിക്കാൻ ഏതാനും ദേവന്മാരെ ഉണ്ടാക്കുക.’*

41അതുകൊണ്ട് അവർ പശുക്കുട്ടിയെപ്പോലെ
തോന്നിക്കുന്ന ഒരു വിഗ്രഹം ഉണ്ടാക്കി. അവർ
അതിന് യാഗം നൽകി. തങ്ങളുടെ കൈകൾ
കൊണ്ട് എന്തു സൃഷ്ടിച്ചോ അതിൽ അവർ
സന്തോഷിച്ചു. 42പക്ഷേ ദൈവം അവരിൽ
നിന്നും തിരിഞ്ഞു. ആകാശത്തെ കപടദൈവ
ങ്ങളെ ആരാധിക്കാനുള്ള ശ്രമത്തിൽനിന്ന് അവ
രെ തടയുന്നത് അവൻ അവസാനിപ്പിച്ചു.
പ്രവാചകരുടെ പുസ്തകത്തിൽ ഇങ്ങനെ എഴു
തിയിരിക്കുന്നു: ദൈവം അരുളിച്ചെയ്യുന്നു,

‘യെഹൂദവംശജരേ, മരുഭൂമിയിൽ നാല്പതുവർ
ഷക്കാലം നിങ്ങളെനിക്കായിരുന്നില്ല രക്തവും
യാഗങ്ങളും നൽകിയിരുന്നത്; 43നിങ്ങൾക്ക്
ആരാധിക്കാൻ നിങ്ങൾ മൊലോക്കിന്റെ കൂടാര
വും രേഫാൻ ദേവന്റെ നക്ഷത്രവും നിങ്ങൾ
കൊണ്ടു വന്നു. ആരാധിക്കേണ്ടതിലേക്കായി
അവ നിങ്ങളുണ്ടാക്കിയ വിഗ്രഹങ്ങളാണ്. അതി
നാൽ ഞാൻ നിങ്ങളെ ബാബിലോണിലേക്കു
ബഹിഷ്ക്കരിക്കും.’

*ആമോസ് 5:25-27*

---

**ഞാൻ ... ആകുന്നു** ഉദ്ധരണി പുറ. 3:6.

**‘നിന്റെ ... അയയ്ക്കുന്നു’** ഉദ്ധരണി പുറ.3:5-8,10

**‘നീ ഞങ്ങളുടെ ... പറഞ്ഞിട്ടുണ്ടോ?’** ഉദ്ധരണി പുറ 2:14

**‘ദൈവം ... എന്നെപ്പോലെയായിരിക്കും’** ഉദ്ധരണി ആവ.18:15

**‘മോശെ ഉണ്ടാക്കുക’** ഉദ്ധരണി പുറ.32:1.

44"നമ്മുടെ പിതാക്കന്മാർക്ക് മരുഭൂമിയിൽ
വിശുദ്ധകൂടാരം ഉണ്ടായിരുന്നു. എങ്ങനെയാണ്
ആ കൂടാരം ഉണ്ടാക്കേണ്ടതെന്ന് ദൈവം മോശെ
യോടു പറഞ്ഞിരുന്നു. ദൈവം അവനെ കാണി
ച്ചിരുന്ന മാതൃകയനുസരിച്ചാണ് മോശെ കൂടാരം
ഉണ്ടാക്കിയത്. 45പിന്നീട് യോശുവവന്ന് നമ്മു
ടെ പിതാക്കന്മാരെ മറ്റു ദേശങ്ങൾ പിടിച്ചടക്കാ
നായി നയിച്ചു. നമ്മുടെയാൾക്കാർ കടന്നുചെ
ന്നപ്പോൾ അന്യനാട്ടുകാരെ ദൈവം പുറത്താ
ക്കി. പുതിയ നാട്ടിലേക്കു നമ്മുടെ പിതാക്ക
ന്മാർ കടന്നുചെന്നപ്പോൾ ഇതേ കൂടാരം അവർ
കൊണ്ടു വന്നു. തങ്ങളുടെ പിതാക്കന്മാരിൽ
നിന്നും കിട്ടിയ ആ കൂടാരം അവർ ദാവീദിന്റെ
കാലം വരെ സൂക്ഷിച്ചു. 46ദൈവം ദാവീദിൽ
സന്തുഷ്ടനായി. യാക്കോബിന്റെ ദൈവത്തി
ന് ഒരു ആലയം പണിയാൻ ദാവീദ് ദൈവ
ത്തോട് അനുവാദം ചോദിച്ചു. 47എന്നാൽ ദാവീ
ദിന്റെ പുത്രനായ ശലോമോൻ ആയിരുന്നു
ദൈവാലയം പണിയിച്ചത്.
48"പക്ഷേ മനുഷ്യർ അവരുടെ കൈകൾ
കൊണ്ടു നിർമ്മിച്ച ദൈവാലയത്തിൽ അത്യു
ന്നതൻ വസിക്കുന്നില്ല. അതാണ് പ്രവാചകൻ
എഴുതിയിട്ടുള്ളത്:
'കർത്താവ് അരുളിച്ചെയ്യുന്നു, സ്വർഗ്ഗം
എന്റെ സിംഹാസനം. 49ഭൂമി എന്റെ പാദപീഠ
മാകുന്നു. എനിക്കായി ഏതുതരം ദൈവാലയം
പണിയാനാണു നിങ്ങൾക്കാവുക? എനിക്ക്
വിശ്രമസങ്കേതം ഇല്ല! 50ഇവയെല്ലാം ഞാനാ
ണുണ്ടാക്കിയതെന്ന് മറക്കാതിരിക്കുക.'"

*യെശയ്യാവ് 66:1-2*

51അപ്പോൾ സ്തെഫാനൊസ് പറഞ്ഞു,
"ദുശ്ശാഠ്യക്കാരായ യെഹൂദനേതാക്കളേ, ദൈവ
ത്തിനു ഹൃദയവും കാതും നൽകാത്തവരേ, പരി
ശുദ്ധാത്മാവിന്റെ വചനങ്ങൾക്ക് എപ്പോഴും
എതിരു നിൽക്കുവന്നവരേ, നിങ്ങളുടെ പിതാ
ക്കന്മാർ ഇതു ചെയ്തു. അതുതന്നെ നിങ്ങളും
ചെയ്യുന്നു. 52നിങ്ങളുടെ പിതാക്കന്മാർ ജീവിച്ചി
രുന്ന എല്ലാപ്രവാചകരെയും ഉപദ്രവിച്ചു.
നീതിമാൻ വരുമെന്ന് ആ പ്രവാചകരെല്ലാം
പറഞ്ഞിട്ടുണ്ട്. പക്ഷേ അവരെ പിതാക്കന്മാർ
വധിച്ചു. ഇപ്പോൾ നിങ്ങളും നീതിമാനെതിരെ
തിരിയുകയും അവനെ വധിയ്ക്കുകയും ചെ
യ്തു. 53മോശെയുടെ ന്യായപ്രമാണം നിങ്ങൾ
സ്വീകരിച്ചു. ദൂതന്മാരിലൂടെ ദൈവം നിങ്ങൾ
ക്ക് ഈ ന്യായപ്രമാണം നൽകി. എന്നാൽ
നിങ്ങൾ ഈ നിയമങ്ങൾ അനുസരിച്ചില്ല."

## സ്തെഫാനൊസ് കൊല്ലപ്പെടുന്നു

54സ്തെഫാനൊസിന്റെ ഈ വാക്കുകൾ യെ
ഹൂദനേതാക്കൾ കേട്ട് കോപാകുലരായി. അവർ
അയാളുടെ നേരെ പല്ലുകളിറുമ്മി., 55പക്ഷേ
സ്തെഫാനൊസിൽ പരിശുദ്ധാത്മാവു നിറ
ഞ്ഞിരുന്നു. അവൻ ആകാശത്തേക്കു നോക്കി.
അവൻ ദൈവത്തിന്റെ മഹത്വം കണ്ടു. ദൈവ
ത്തിന്റെ വലതുഭാഗത്ത് യേശു നിൽക്കുന്നത്
സ്തെഫാനൊസ് കണ്ടു. 56സ്തെഫാനൊസ്
പറഞ്ഞു, അതാ, "സ്വർഗ്ഗകവാടം തുറന്നതു
ഞാൻ കാണുന്നു. മനുഷ്യപുത്രൻ ദൈവത്തി
ന്റെ വലത്തുവശത്തു നിൽക്കുന്നതും ഞാൻ
കാണുന്നു."
57അപ്പോൾ യെഹൂദനേതാക്കളാകെ ആക്രോ
ശിച്ചു. അവർ തങ്ങളുടെ ചെവികൾ പൊത്തി.
അവരെല്ലാവരും സ്തെഫാനൊസിന്റെ അടു
ത്തേക്കോടി 58അവരവനെ നഗരത്തിൽനിന്നും
പുറന്തള്ളി മരിക്കുംവരെ കല്ലെറിഞ്ഞു. സ്തെ
ഫാനൊസിനെതിരെ കള്ളസാക്ഷികൾ പറ
ഞ്ഞവർ തങ്ങളുടെ മേലങ്കി ഊരി ശൌൽ എന്നു
വിളിച്ച യുവാവിനു നൽകി. 59അവരും സ്തെ
ഫാനൊസിനെ കല്ലെറിഞ്ഞു. പക്ഷേ സ്തെ
ഫാനൊസ് അപ്പോഴും പ്രാർത്ഥിക്കുകയായിരു
ന്നു. അവൻ പറഞ്ഞു, "കർത്താവായ യേശുവേ,
എന്റെ ആത്മാവിനെ സ്വീകരിക്കേണമേ."
60അവൻ മുട്ടുകുത്തി ഉറക്കെ നിലവിളിച്ചു, "കർ
ത്താവേ ഇവരുടെമേൽ ഈ പാപം ചുമത്ത
രുതേ." ഇത്രയും പറഞ്ഞ് സത്തെഫാനൊസ്
മരിച്ചുവീണു.

8 സ്തെഫാനൊസിന്റെ കൊലയ്ക്കു ശൌ
ലും അവന്റെ അംഗീകാരം കൊടുത്തു.

## വിശ്വാസികൾ കുഴപ്പത്തിൽ

2-3ഏതാനും ഭക്തജനങ്ങൾ സ്തെഫാനൊ
സിനെ സംസ്കരിച്ചു. അവർ അവന്റെ മരണ
ത്തിൽ വാവിട്ടുകരഞ്ഞു. ആ ദിവസം യെരൂശ
ലേമിലെ വിശ്വാസികളെ യെഹൂദർ ഉപദ്രവി
ച്ചു. വിശ്വാസികളെ നശിപ്പിക്കാൻ ശൌലും
ശ്രമിച്ചുകൊണ്ടിരുന്നു. ശൌൽ അവരുടെ വീടു
കളിൽകയറി. ആണുങ്ങളെയും പെണ്ണുങ്ങ
ളെയും അയാൾ വലിച്ചിറക്കി തടവറയിലിട്ടു.
വിശ്വാസികളെല്ലാം യെരൂശലേം വിട്ടു. അപ്പൊ
സ്തലന്മാർ മാത്രം അവശേഷിച്ചു. വിശ്വാസി
കൾ യെഹൂദ്യയിലെയും ശമര്യയിലെയും മുഴു
വൻ സ്ഥലത്തുമെത്തി. 4അവർ യെഹൂദ്യയിലെ
യും, ശമര്യയിലെയും എല്ലായിടങ്ങളിലും ചിത
റിക്കിടന്നിരുന്നു. അവർ പോയിടത്തെല്ലാം
സുവിശേഷം പ്രസംഗിച്ചു.

## ഫിലിപ്പൊസ് ശമര്യയിൽ പ്രസംഗിക്കുന്നു

5ഫിലിപ്പൊസ് ശമര്യാനഗരത്തിലേക്കു
പോയി. അവിടെ ക്രിസ്തുവിനെക്കുറിച്ചു
പ്രഭാഷണം നടത്തി. 6അന്നാട്ടുകാർ ഫിലിപ്പൊ
സിനെ ശ്രവിക്കുകയും അവന്റെ വീര്യപ്രവൃ
ത്തികൾ കാണുകയും ചെയ്തു. ഫിലിപ്പൊസി
ന്റെ വാക്കുകളെ അവർ സശ്രദ്ധം ശ്രവിച്ചു.
7അവരിൽ പലരേയും അശുദ്ധാത്മാവ് ബാധി
ച്ചിരുന്നു. ഫിലിപ്പൊസ് അശുദ്ധത്മാക്കളെ പുറം
തള്ളി. പുറത്തേക്കു വന്ന ആത്മാക്കൾ വലിയ
ശബ്ദമുണ്ടാക്കിയിരുന്നു. അനേകം തളർവാത
രോഗികളും, മുടന്തരും അവിടെയുണ്ടായിരുന്നു.
ഫിലിപ്പൊസ് അവരെയും സുഖപ്പെടുത്തി.
8അതിനാൽ ആ നഗരക്കാർ വളരെ സന്തുഷ്ട
രായി.
9പക്ഷേ ആ നഗരത്തിൽ ശിമോൻ എന്നൊ
രാളുണ്ടായിരുന്നു. ഫിലിപ്പൊസ് അവിടെയെ
ത്തുന്നതിനുമുമ്പ് ശിമോൻ ജാലവിദ്യകൾ കാട്ടി
യിരുന്നു. അതുവഴി അയാൾ ശമര്യക്കാരെ വശീ
കരിച്ചു. അയാൾ സ്വയം വലിയവനാണെന്നു
നടിച്ചു. 10വലിയവരും ചെറിയവരുമടക്കം
എല്ലാവരും ശിമോന്റെ വാക്കുകൾ വിശ്വസി
ച്ചു. അവർ പറഞ്ഞു, "ഈ മനുഷ്യന് ദൈവശ
ക്തിയായ 'മഹാശക്തിയുണ്ട്.'" 11ആളുകൾ
തന്റെ അനുയായികളാകുംവരെ വളരെനാൾ
ശിമോൻ മായാജാലംകൊണ്ട് ആളുകളെ അത്ഭു
തപ്പെടുത്തിയിരുന്നു. 12എന്നാൽ ഫിലിപ്പൊസ്
ദൈവരാജ്യത്തെപ്പറ്റിയും യേശുക്രിസ്തുവി
ന്റെ ശക്തിയെപ്പറ്റിയുമുള്ള സുവിശേഷം പ്ര
സംഗിച്ചു. സ്ത്രീപുരുഷന്മാർ ഫിലിപ്പൊസി

ൻെറ വാക്കുകൾ വിശ്വസിച്ചു. അവർ സ്നാന
പ്പെട്ടു. 13ശിമോനും ഫിലിപ്പൊസിൻെറ വാക്കു
കൾ വിശ്വസിക്കുകയും സ്നാനപ്പെടുകയും
ചെയ്തു. അയാൾ ഫിലിപ്പൊസിനെ പിന്തുട
ർന്നു. ഫിലിപ്പൊസ് ചെയ്ത വീര്യപ്രവൃത്തി
കളും അതിശക്തമായ കർമ്മങ്ങളുംകണ്ട്
ശിമോൻ അത്ഭുതപ്പെട്ടു.

14അപ്പൊസ്തലന്മാർ അപ്പോഴും യെരൂശലേ
മിൽ ഉണ്ടായിരുന്നു. ശമര്യക്കാർ ദൈവവചനം
സ്വീകരിച്ചുവെന്ന് അവർ കേട്ടു. അതിനാൽ
അവർ പത്രൊസിനെയും യോഹന്നാനെയും
ശമര്യക്കാരുടെയിടയിലേക്കയച്ചു. 15അവരെ
ത്തി ശമര്യക്കാർക്കു പരിശുദ്ധാത്മാവിനെ ലഭി
ക്കുന്നതിനായി പ്രാർത്ഥിച്ചു. 16യേശുക്രിസ്തു
വിൻെറനാമത്തിൽ അവർ സ്നാനപ്പെട്ടു.
പക്ഷേ പരിശുദ്ധാത്മാവ് അവരിലൊരാളിലേ
ക്കും വന്നതേയില്ല. അതിനാലാണ് പത്രൊസും
യോഹന്നാനും പ്രാർത്ഥിച്ചത്. 17അപ്പൊസ്തല
ന്മാർ തങ്ങളുടെ കൈകൾ ജനങ്ങളുടെമേൽ
വെച്ചതോടെ അവർക്കു പരിശുദ്ധാത്മാവിനെ
കിട്ടി.

18അപ്പൊസ്തലന്മാർ തങ്ങളുടെ കൈകൾ
ജനങ്ങളുടെമേൽ വെച്ചപ്പോൾ അവർക്കു ആ
ത്മാവു ലഭിക്കുന്നത് ശിമോൻ കണ്ടു. അതിനാൽ
അവൻ അപ്പൊസ്തലന്മാർക്കു പണം കൊടു
ക്കാൻ ഒരുങ്ങി. 19എന്നിട്ടു പറഞ്ഞു, “ഞാൻ
എൻെറ കൈ ഒരുവൻെറമേൽ വച്ചാൽ അവനും
പരിശുദ്ധാത്മാവിനെ കിട്ടേണ്ടതിലേക്കുള്ള
ശക്തി എന്നിലേക്കു പകർന്നു തരിക.”

20പത്രൊസ് ശിമോനോടു പറഞ്ഞു, “നീയും
നിൻെറ പണവും നശിപ്പിക്കപ്പെടണം. ദൈവ
ത്തിൻെറ സമ്മാനം പണം കൊടുത്തു വാങ്ങാ
മെന്നു നീ കരുതി. 21ഈ ജോലിയിൽ നിനക്കു
ഞങ്ങളോടു പങ്കാളിയാകാനാവില്ല. ദൈവ
ത്തിനുമുമ്പിൽ നിൻെറ ഹൃദയം ശുദ്ധമല്ല. 22മാന
സാന്തരപ്പെടുക! നീ ചെയ്ത ദുഷ്ടതകളിൽ
നിന്നും പിന്തിരിയുക. ദൈവത്തോടു പ്രാർത്ഥി
ക്കുക. നിൻെറയീവകചിന്തകൾക്ക് അവൻ
നിന്നോടു ക്ഷമിക്കട്ടെ. 23നീ കടുത്ത അസൂയ
യിൽ മുഴുകിയവനും, പിശാചിൻെറ നിയന്ത്ര
ണത്തിലുള്ളവനുമാണെന്നു ഞാൻ കാണുന്നു.”

24ശിമോൻ മറുപടി പറഞ്ഞു, “നിങ്ങളിരുവ
രും എനിക്കായി കർത്താവിനോടു പ്രാർത്ഥി
ച്ചാലും. നിങ്ങൾ പറഞ്ഞവിധമൊന്നും എനിക്കു
സംഭവിക്കാതിരിക്കാൻ പ്രാർത്ഥിച്ചാലും.”

25അപ്പോൾ രണ്ട് അപ്പൊസ്തലന്മാരും തങ്ങൾ
കണ്ട യേശുവിൻെറ പ്രവർത്തികളെപ്പറ്റി പ്ര
സംഗിച്ചു. കർത്താവിൻെറ സന്ദേശം അവർ
ജനങ്ങളോടു പറഞ്ഞു. എന്നിട്ടവർ യെരൂശലേ
മിലേക്കു പോയി. യെരൂശലേമിലേക്കു മടങ്ങും
വഴി അവർ പല ശമര്യാപട്ടണങ്ങളിലൂടെ കട
ന്നുപോവുകയും അവിടെയെല്ലാം സുവിശേ
ഷം പ്രസംഗിക്കുകയും ചെയ്തു.

## എത്യോപ്യക്കാരനെ ഫിലിപ്പൊസ് പഠിപ്പിക്കുന്നു

26കർത്താവിൻെറ ഒരു ദൂതൻ ഫിലിപ്പൊസി
നോടു സംസാരിച്ചു. ദൂതൻ പറഞ്ഞു, “തയ്യാ
റായി തെക്കോട്ടു പുറപ്പെടുക. യെരൂശലേമിൽ
നിന്നും ഗസയിലേക്കു മരുഭൂമിയിലുള്ള പാത
യിലേക്കു പോവുക.” 27അതിനാൽ ഫിലിപ്പൊ
സ് തയ്യാറായി പുറപ്പെട്ടു. വഴിയിൽ അവൻ
ഒരു എത്യോപ്യക്കാരനെ കണ്ടു. അയാൾ ഒരു
ഷണ്ഡനായിരുന്നു. എത്യോപ്യരാജ്ഞി കന്ദക്ക
യുടെ ഉയർന്നഉദ്യോഗസ്ഥനും, ഖജനാവുസൂ
ക്ഷിപ്പുകാരനുമാണയാൾ. യെരൂശലേമിൽ ആ
രാധനയ്ക്കു പോയതായിരുന്നു അയാൾ. 28ഇ
പ്പോൾ അയാൾ വീട്ടിലേക്കു മടങ്ങുന്നവഴി
യാണ്. അയാൾ തൻെറ രഥത്തിലിരുന്ന് യെശ
യ്യാപ്രവാചകൻെറ ഗ്രന്ഥം വായിക്കുകയായി
രുന്നു. 29ആത്മാവ് ഫിലിപ്പൊസിനോടു പറ
ഞ്ഞു, “ആ രഥത്തിനടുത്തു പോയി നിൽക്കുക.”
30അതിനാൽ ഫിലിപ്പൊസ് രഥത്തിനടുത്തെ
ത്തി അയാൾ വായിക്കുന്നതു കേട്ടു. അയാൾ
യെശയ്യാപ്രവാചകൻെറ വചനങ്ങൾ വായിക്കു
കയായിരുന്നു. ഫിലിപ്പൊസ് അയാളോടു ചോ
ദിച്ചു, “വായിക്കുന്നതൊക്കെ മനസ്സിലാകുന്നു
ണ്ടോ? 31അയാൾ പറഞ്ഞു, “എനിക്കെങ്ങനെ
മനസ്സിലാകാൻ? എനിക്കിതാരെങ്കിലും വിശദീ
കരിച്ചു തന്നാൽ കൊള്ളാമായിരുന്നു!” എന്നിട്ട
യാൾ ഫിലിപ്പൊസിനെ രഥത്തിലേക്കു ക്ഷണി
ച്ചു. 32തിരുവെഴുത്തിലെ ഈ ഭാഗമായിരുന്നു
അയാൾ വായിച്ചിരുന്നത്:

“അറുക്കുവാനുള്ള കുഞ്ഞാടിനെപ്പോലെ
അവനെ കൊണ്ടുപോയി. രോമം മുറിക്കു
മ്പോൾ മിണ്ടാതെ നിൽക്കുന്ന കുഞ്ഞാടിനെ
പ്പോലെ അവൻ നിശബ്ദനായിരുന്നു. 33അവൻ
അപമാനിക്കപ്പെട്ടു; അവനു നീതി നിഷേധിക്ക
പ്പെട്ടു. ഭൂമിയിലെ അവൻെറ ജീവിതം അവസാ
നിച്ചു. അവൻെറ പിന്മുറക്കാരെപ്പറ്റി ആർക്കും
പറയാനാവില്ല.” *യെശയ്യാവ് 53:7-8*

34അയാൾ ഫിലിപ്പൊസിനോടു ചോദിച്ചു,
“പ്രവാചകൻ ഇത് ആരെപ്പറ്റിയാണ് പറയു
ന്നത്? ഇത് അവൻ തന്നെപ്പറ്റി തന്നെ പറയുന്ന
തോ മറ്റാരെയെങ്കിലും പറ്റിപ്പറയുന്നതോ?”
35ഫിലിപ്പൊസ് പ്രസംഗിക്കാൻ തുടങ്ങി. അതേ
തിരുവെഴുത്ത് ഉദ്ധരിച്ചുകൊണ്ടു തുടങ്ങിയ
ഫിലിപ്പൊസ് അയാളോട് യേശുക്രിസ്തുവി
ൻെറ സുവിശേഷം പ്രസംഗിച്ചു. 36അങ്ങനെ
സഞ്ചരിക്കവേ അവർ ഒരു കുളക്കരയിലെത്തി.
ഉദ്യോഗസ്ഥൻ പറഞ്ഞു, “ഇതാ! ഇവിടെ
വെള്ളം! സ്നാനപ്പെടുവാൻ എനിക്കിനി
എന്താണു തടസ്സം?”

37*38രഥം നിറുത്താൻ അയാൾ ആജ്ഞാ
പിച്ചു. ഫിലിപ്പൊസും ഷണ്ഡനും വെള്ളത്തി
ലേക്കിറങ്ങി. ഫിലിപ്പൊസ് അയാളെ സ്നാന
പ്പെടുത്തി. 39അവർ വെള്ളത്തിൽനിന്നും കയറി
യപ്പോൾ ആത്മാവ് ഫിലിപ്പൊസിനെ അപ്രത്യ
ക്ഷനാക്കി. ഉദ്യോഗസ്ഥൻ പിന്നീട് ഫിലിപ്പൊ
സിനെ കണ്ടിട്ടേയില്ല. അയാൾ അത്യാഹ്ളാദ
ത്തോടെ വീട്ടിലേക്കു യാത്ര തുടർന്നു. 40അസ്
തൊദ് എന്ന പട്ടണത്തിൽ ഫിലിപ്പൊസ് പ്രത്യ
ക്ഷപ്പെട്ടു. അവൻ കൈസര്യനഗരത്തിലേക്കു
പോകുകയായിരുന്നു. അസ്തൊദിൽനിന്നും
കൈസര്യയിലേക്കുള്ള മാർഗ്ഗമദ്ധ്യേ എല്ലാ ഗ്രാമ
ങ്ങളിലും ഫിലിപ്പൊസ് സുവിശേഷം പ്രസം
ഗിച്ചു.

## ശൌൽ മാനസാന്തരപ്പെടുന്നു

9 യെരൂശലേമിൽ കർത്താവിൻെറ വിശ്വാസി
കളെ ഭീഷണിപ്പെടുത്തുന്നതും കൊല്ലുന്നതും
ശൌൽ തുടർന്നു. അതിനാലവൻ മഹാപുരോ

---

**വാക്യം 37** ചില പിൽക്കാല അപ്പൊ.പ്രവൃത്തിക
ളുടെ ഗ്രീക്കു പതിപ്പുകളിൽ 37ാം വാക്യത്തിൽ
ഇത്രയും കൂടി കാണാനുണ്ട്. “ഫിലിപ്പൊസ് മറുപടി
പറഞ്ഞു, ‘നിങ്ങൾ പൂർണ്ണഹൃദയത്തോടെ വിശ്വസി
ക്കുന്നുവെങ്കിൽ നിങ്ങൾക്കു കഴിയും.’ ഉദ്യോഗസ്ഥൻ
പറഞ്ഞു, ‘യേശുക്രിസ്തു ദൈവപുത്രനാണെന്നു
ഞാൻ വിശ്വസിക്കുന്നു.’”

ഹിതനെ സമീപിച്ചു. 2ദമസ്കൊസിലെ യെ
ഹൂദപ്പള്ളികളിലെ യെഹൂദർക്കു കത്തയ
യ്ക്കാൻ അയാൾ മഹാപുരോഹിതനോട് ആവ
ശ്യപ്പെട്ടു. ദമസ്കൊസിൽ ക്രിസ്തുവിൻെറ
മാർഗ്ഗത്തിൽ വിശ്വസിക്കുന്നവരെ കണ്ടെത്താൻ
തനിക്കധികാരം നൽകണമെന്നാണ് മഹാപു
രോഹിതനോട് ശൌൽ ആവശ്യപ്പെട്ടത്. അങ്ങ
നെയുള്ള പുരുഷന്മാരെയൊ സ്ത്രീകളെയൊ
കണ്ടാൽ അവരെ പിടിച്ചുകെട്ടി യെരൂശലേമി
ലേക്കു കൊണ്ടുവരാനാണയാൾക്കാഗ്രഹം.

3അതിനാൽ ശൌൽ ദമസ്കൊസിലേക്കു
പോയി. അയാൾ നഗരത്തിനടുത്തെത്തിയ
പ്പോൾ പെട്ടെന്ന് ആകാശത്തുനിന്നും ഒരു വലി
യപ്രകാശം അയാൾക്കു ചുറ്റും തിളങ്ങി. 4ശൌൽ
നിലം പതിച്ചു. ഒരു ശബ്ദം അവനോടു പറയു
ന്നതു കേട്ടു: "ശൌൽ, ശൌൽ! എന്നെ ഉപദ്രവി
ക്കുന്നത് എന്തിന്?" 5ശൌൽ ചോദിച്ചു, "നീ
ആരാണു കർത്താവേ?"

ശബ്ദം പ്രതിവചിച്ചു, "നീ പീഡിപ്പിക്കുന്ന
യേശുവാകുന്നു ഞാൻ. 6എഴുന്നേറ്റു നഗരത്തി
ലേക്കു പോവുക. അവിടെയുള്ളവരാരെങ്കിലും
നീ ചെയ്യേണ്ടതെന്തെന്നു പറയും."

7ശൌലിനോടൊപ്പം സഞ്ചരിച്ചിരുന്നവർ
അവിടെ നിന്നിരുന്നു. അവർ ഒന്നും പറഞ്ഞില്ല.
അവർ ശബ്ദം കേട്ടതല്ലാതെ ആരെയും കണ്ടില്ല.
8അവൻ നിലത്തുനിന്നും എഴുന്നേറ്റുനിന്നു. അ
വൻെറ കണ്ണുകൾ തുറന്നിരുന്നുവെങ്കിലും അവ
ന് ഒന്നും കാണാൻ കഴിഞ്ഞില്ല. അതിനാൽ
അവനോടൊപ്പമുണ്ടായിരുന്നവർ അവൻെറ
കൈപിടിച്ചു ദമസ്കൊസിലേക്കു നയിച്ചു.
9മൂന്നു ദിവസത്തേക്കു ശൌലിനു കാഴ്ച ഉണ്ടാ
യിരുന്നില്ല. അയാൾ തിന്നുകയോ, കുടിയ്ക്കുക
യോ ചെയ്തില്ല.

10ദമസ്കൊസിൽ യെശുവിൻെറ ഒരു അനു
യായി ഉണ്ടായിരുന്നു. അനന്യാസ് എന്നായി
രുന്നു അയാളുടെ പേര്. കർത്താവ് ഒരു ദർശന
ത്തിൽ അനന്യാസിനോടു സംസാരിച്ചു. കർ
ത്താവ് വിളിച്ചു, "അനന്യാസേ!" അനന്യാസ്
വിളികേട്ടു, "കർത്താവേ ഞാനിവിടെയുണ്ട്."

11കർത്താവ് അനന്യാസിനോടു പറഞ്ഞു,
"നേർവഴി എന്നു വിളിക്കപ്പെടുന്ന പാതയി
ലേക്കു പോവുക. യൂദായുടെ വീടു കണ്ടുപിടി
ക്കുക. തർസൊസിൽനിന്നും വന്ന ശൌൽ
എന്നൊരാളെ കണ്ടെത്തുക. അയാൾ ഇപ്പോൾ
അവിടെ പ്രാർത്ഥിക്കുന്നുണ്ട്. 12ശൌലിനു ഒരു
ദർശനമുണ്ടായി. ആ ദർശനത്തിൽ അനന്യാസ്
എന്നൊരാൾ അയാളെ സമീപിച്ച് തൻെറ കൈ
കൾ അയാളുടെമേൽ വച്ചു. അപ്പോൾ ശൌലി
ന് കാഴ്ചകിട്ടി."

13പക്ഷേ അനന്യാസ് പറഞ്ഞു, "കർത്താവേ,
അനവധി പേർ എന്നോടു ശൌലിനെപ്പറ്റി
പറഞ്ഞു. യെരൂശലേമിലെ അങ്ങയുടെ വിശു
ദ്ധരോട് അവൻ ചെയ്ത ദ്രോഹങ്ങളെപ്പറ്റിയാ
ണവർ പറഞ്ഞത്. 14ഇപ്പോഴവൻ ദമസ്കൊ
സിൽ എത്തിയിരിക്കുന്നു. നിന്നിൽ വിശ്വസി
ക്കുന്ന* എല്ലാവരെയും പിടിക്കാൻ മഹാപുരോ
ഹിതർ അവനെ അധികാരപ്പെടുത്തിയിട്ടു
മുണ്ട്."

15എന്നാൽ കർത്താവ് അനന്യാസിനോടു
പറഞ്ഞു, "പോകൂ! ശൌലിനെ ഞാൻ ഒരു പ്ര
ധാന ജോലിക്കായി തെരഞ്ഞെടുത്തു. അവൻ
എന്നെപ്പറ്റി രാജാക്കന്മാരോടും യെഹൂദരോടും
മറ്റു ജനതയോടും പറയും. 16എനിക്കുവേണ്ടി
അവൻ സഹിക്കേണ്ടതെല്ലാം ഞാൻ അവനു
കാണിച്ചു കൊടുക്കും."

17അതുകൊണ്ട് അനന്യാസ് അവിടം വിട്ട്
യൂദായുടെ വീട്ടിലേക്കു പോയി. ശൌലിൻെറ
മേൽ കൈകൾവച്ച് അയാൾ പറഞ്ഞു, "സഹോ
ദരാ ശൌൽ, കർത്താവായ യേശു എന്നെ അയ
ച്ചിരിക്കുന്നു. നീ ഇങ്ങോട്ട് വരും വഴി അവൻ
നിനക്കു പ്രത്യക്ഷപ്പെട്ടു. നിനക്കു കാഴ്ച കിട്ടു
ന്നതിനും പരിശുദ്ധാത്മാവു നിന്നിൽ നിറയുന്ന
തിനുംവേണ്ടിയാണ് യേശു എന്നെ അയച്ചത്."
18പെട്ടെന്ന് മീൻ ചെതുമ്പലുപോലെ എന്തോ
ഒന്ന് ശൌലിൻെറ കണ്ണുകളിൽനിന്നും വീണു.
അയാൾക്കു കാഴ്ച തിരിച്ചു കിട്ടി. അവൻ
എഴുന്നേറ്റു സ്നാനപ്പെട്ടു. 19അവൻ അല്പം
ആഹാരം കഴിച്ചു. ശക്തി തിരിച്ചു കിട്ടിയതു
പോലെ അവനു തോന്നി.

### ശൌൽ ദമസ്ക്കൊസിൽ പ്രസംഗിക്കുന്നു

ശൌൽ ദമസ്ക്കൊസിൽ യേശുവിൻെറ അനു
യായികളോടൊത്ത് ഏതാനും നാൾ തങ്ങി. 20താ
മസിയാതെ യെഹൂദപ്പള്ളികളിൽ അവൻ
യേശുവിനെക്കുറിച്ചു പ്രസംഗിച്ചു തുടങ്ങി.
അവൻ ജനങ്ങളോടു പറഞ്ഞു, "യേശു ദൈവ
പുത്രനാകുന്നു!"

21ശൌലിൻെറ വാക്കുകൾ കേട്ടവരെല്ലാം അ
ത്ഭുതം കൂറി. അവർ പറഞ്ഞു, "ഇയാളാണല്ലോ
യെരൂശലേമിലും ഉണ്ടായിരുന്നത്. അവിടെ
ഇവൻ യേശുവിൻെറ വിശ്വാസികളെ നശിപ്പി
ക്കാനാണ് നോക്കിയത്. ഇവിടെയും അവൻ
അതു തന്നെ ചെയ്യാനായിരിക്കും വന്നത്. വി
ശ്വാസികളെ യെരൂശലേമിലേക്കു പിടിച്ചു
കൊണ്ടുപോയി മഹാപുരോഹിതന്മാരെ ഏല്പി
ക്കാനാണവൻ വന്നിരിക്കുന്നത്."

22പക്ഷേ ശൌൽ കൂടുതൽ കൂടുതൽ ശക്തിയു
ള്ളവനായിത്തീർന്നു. യേശു, ക്രിസ്തുവാണെ
ന്നവൻ തെളിയിച്ചു. ദമസ്ക്കൊസിലെ യെഹൂ
ദർക്കു വാദിക്കാൻ കഴിയാത്തവിധം ശക്തങ്ങളാ
യിരുന്നു അയാളുടെ തെളിവുകൾ.

### യെഹൂദരിൽനിന്നും ശൌൽ രക്ഷപ്പെടുന്നു

23ദിവസങ്ങൾക്കു ശേഷം യെഹൂദർ ശൌലി
നെ കൊല്ലാൻ പരിപാടിയിട്ടു. 24അവർ നഗരക
വാടങ്ങളിൽ ശൌലിനുവേണ്ടി രാപകൽ കാവ
ലിരുന്നു. അവർക്ക് അവനെ കൊല്ലണം.
എന്നാൽ അവരുടെ പരിപാടി ശൌൽ മനസ്സി
ലാക്കി. 25ഒരു രാത്രി ശൌലിൻെറ ഏതാനും
ശിഷ്യന്മാർ അയാളെ നഗരത്തിൽനിന്നും രക്ഷ
പ്പെടുത്തി. അവർ അവനെ ഒരു കൂടയിൽ ഒളി
പ്പിച്ചു. നഗരഭിത്തിയിലെ ഒരു ദ്വാരത്തിലൂടെ
അവർ ആ കൂട പുറത്തേക്കിട്ട് അവനെ താഴേ
ക്കിറക്കി.

### ശൌൽ യെരൂശലേമിൽ

26അനന്തരം ശൌൽ യെരൂശലേമിലേക്കു
പോയി. വിശ്വാസികളുടെയിടയിൽ ചേരാൻ
അയാൾ ശ്രമിച്ചെങ്കിലും അവർ അവനെ ഭയ
പ്പെട്ടു. ശൌൽ യഥാർത്ഥത്തിൽ യേശുവിൻെറ
അനുയായിയാണെന്ന് അവർ വിശ്വസിച്ചില്ല.
27എന്നാൽ ബർന്നബാസ് അയാളെ സ്വീകരിച്ച്
അപ്പൊസ്തലന്മാരുടെയടുത്തു കൊണ്ടുവന്നു.
ശൌൽ ദമസ്കൊസിലേക്കു വരുംവഴി കർത്താ

---

**നിന്നിൽ വിശ്വസിക്കുക** "നിൻെറ നാമത്തിൽ വിളി
ക്കുക" എന്നർത്ഥം, യേശുവിനെ ആരാധിച്ചുകൊണ്ട്
അവനിൽ വിശ്വാസം അർപ്പിക്കുക എന്നാണിതി
നർത്ഥം.

വിനെ കണ്ടുവെന്ന് ബർന്നബാസ് അപ്പൊസ്ത
ലന്മാരോടു പറഞ്ഞു. കർത്താവ് ശൌലിനോടു
എങ്ങനെ സംസാരിച്ചുവെന്ന് ബർന്നബാസ്
അവർക്കു വിശദീകരിച്ചു. ദമസ്കൊസിലെ
ജനങ്ങളോട് ശൌൽ ഭയമില്ലാതെ കർത്താവി
ന്റെ പേരിൽ പ്രസംഗിച്ചുവെന്ന് ബർന്നബാ
സ് അപ്പൊസ്തലന്മാരോടു പറഞ്ഞു.
28അതുകൊണ്ട് ശൌലിന് വിശ്വാസികളുടെ
യിടയിൽ ചേരാൻ കഴിഞ്ഞു. അയാൾ യെരൂശ
ലേമിലെമ്പാടും ഭയം കൂടാതെ കർത്താവിനെപ്പ
റ്റി പ്രസംഗിച്ചു. 29യവനഭാഷ സംസാരിച്ചി
രുന്ന യെഹൂദരോടുപോലും ശൌൽ സംസാ
രിച്ചു. അവൻ അവരുമായി തർക്കത്തിലേർ
പ്പെട്ടു. പക്ഷേ അവർ അവനെ കൊല്ലാൻ ശ്രമി
ച്ചു. 30സഹോദരന്മാർ ഇതറിഞ്ഞപ്പോൾ അവർ
ശൌലിനെ കൈസര്യയിൽ കൊണ്ടുപോയി.
അവിടെനിന്നും അവർ ശൌലിനെ തർസൊ
സിലേക്ക് അയച്ചു.
31യെഹൂദ്യയിലെ മുഴുവൻ സഭയ്ക്കും ഗലീല
യിലെയും ശമര്യയിലെയും വിശ്വാസികൾക്കും
സമാധാനത്തിന്റെ സമയം ഉണ്ടായി. പരിശു
ദ്ധാത്മാവിന്റെ സഹായത്തോടെ വിശ്വാസി
സംഘം വലുതായി. വിശ്വാസികൾ തങ്ങളുടെ
ജീവിതചര്യകളിലൂടെ കർത്താവിലുള്ള അവ
രുടെ ബഹുമാനം തെളിയിച്ചു. അതിനാൽ
വിശ്വാസികളുടെ സംഘം കൂടുതൽ കൂടുതൽ
വലുതായിക്കൊണ്ടിരുന്നു.
32പത്രൊസ് യെരൂശലേമിനു ചുറ്റുപാടും
സഞ്ചരിച്ചു. ലുദ്ദയിൽ വസിച്ചിരുന്ന വിശ്വാ
സികളെയും അവൻ സന്ദർശിച്ചു. 33അവിടെ
തളർവാതം പിടിപെട്ട ഐനെയാസിനെ അ
യാൾ കണ്ടുമുട്ടി. എട്ടുവർഷമായി ഐനെയാ
സ് കിടപ്പിലായിരുന്നു. 34പത്രൊസ് അയാ
ളോടു പറഞ്ഞു, “ഐനെയാസേ, യേശുക്രി
സ്തു നിന്നെ സുഖപ്പെടുത്തുന്നു. എഴുന്നേറ്റ്
നിന്ന് നിന്റെ കിടക്ക ഒരുക്കുക! നിനക്ക് അതി
പ്പോൾ സ്വയം ചെയ്യാം. ”ഐനെയാസ് പെട്ടെ
ന്ന് എഴുന്നേറ്റുനിന്നു. 35ലുദ്ദയിലെയും ശാരോ
നിലെയും ജനത അതുകണ്ടു. അവരും കർത്താ
വായ യേശുവിലേക്കു തിരിഞ്ഞു.

## പത്രൊസ് യോപ്പയിൽ

36യോപ്പാനഗരത്തിൽ തബീഥാ എന്നു പേരാ
യ ഒരു വിശ്വാസി ഉണ്ടായിരുന്നു. (‘മാൻപേട’
യെന്നാണവളുടെ പേരിനർത്ഥം.) അവൾ
എന്നും എല്ലാവർക്കും നന്മ മാത്രം ചെയ്തു.
ആവശ്യക്കാർക്ക് അവളെപ്പോഴും പണം കൊടു
ത്തു. 37പത്രൊസ് ലുദ്ദയിലായിരുന്നപ്പോൾ ത
ബീഥാ രോഗം വന്നു മരിച്ചു. ആളുകൾ അവളെ
കുളിപ്പിച്ചു മുകളിലത്തെ മുറിയിൽ കിടത്തി.
38പത്രൊസ് ലുദ്ദയിലുണ്ടായിരുന്നുവെന്ന് യോ
പ്പയിലെ വിശ്വാസികൾ കേട്ടു. (ലുദ്ദ, യോപ്പ
യുടെ അടുത്ത സ്ഥലമാണ്.) അതിനാലവർ
രണ്ടു പേരെ പത്രൊസിനടുത്തേക്കയച്ചു. അ
വർ അവനോടു യാചിച്ചു, “ദയവായി വേഗം
വരൂ!” 39പത്രൊസ് എഴുന്നേറ്റ് അവരോടൊത്തു
പോയി. അവിടെയെത്തിയപ്പോൾ അവർ അവ
നെ മുകളിലത്തെ മുറിയിലേക്കു കൊണ്ടുപോ
യി. വിധവകളെല്ലാം പത്രൊസിനു ചുറ്റും
നിന്നു. അവർ കരയുകയായിരുന്നു. തബീഥാ
ജീവിച്ചിരുന്നപ്പോൾ ഉണ്ടാക്കിയ മേൽക്കുപ്പായ
ങ്ങളും മറ്റു വസ്ത്രങ്ങളും അവർ പത്രൊസിനെ
കാണിച്ചു. 40പത്രൊസ് എല്ലാവരെയും മുറി
യിൽനിന്ന് പുറത്തിറക്കി. അവൻ മുട്ടുകുത്തി
പ്രാർത്ഥിച്ചു. എന്നിട്ട് തബീഥയുടെ ശരീരത്തി
നുനേർക്കുതിരിഞ്ഞ് പറഞ്ഞു, “തബീഥാ എഴു
ന്നേൽക്കൂ!” അവൾ എഴുന്നേറ്റിരുന്നു കണ്ണുതുറ
ന്നു. പത്രൊസിനെ കണ്ടപ്പോൾ അവൾ എഴു
ന്നേറ്റു. 41അയാൾ അവളെ കൈപിടിച്ച് എഴു
ന്നേല്പിച്ചു. പിന്നീടവൻ വിശ്വാസികളെയും
വിധവകളെയും മുറിക്കുള്ളിലേക്കു വിളിച്ചു.
അവൻ അവർക്കു തബീഥയെ കാണിച്ചു കൊടു
ത്തു; അവൾ ജീവിച്ചിരിക്കുന്നു! 42യോപ്പയിലെ
ജനങ്ങളാകെ ഇക്കാര്യം അറിഞ്ഞു. അധികം
പേരും കർത്താവിൽ വിശ്വസിച്ചു. 43പത്രൊസ്
അനവധി ദിവസം യോപ്പയിൽ തങ്ങി. തുകൽ
പ്പണിക്കാരനായ ശിമോന്റെ വീട്ടിലാണ്
പത്രൊസ് തങ്ങിയത്.

## പത്രൊസും കൊർന്നേല്യൊസും

10 കൈസര്യനഗരത്തിൽ കൊർന്നേല്യൊസ്
എന്നൊരാൾ ഉണ്ടായിരുന്നു. റോമൻസൈ
ന്യത്തിന്റെ ‘ഇത്താലിക’ വിഭാഗത്തിന്റെ
ശതാധിപനാണയാൾ. 2കൊർന്നേല്യൊസ്
വലിയൊരു ഭക്തനായിരുന്നു. അവനും അവ
ന്റെ കുടുംബവും സത്യമായ ദൈവത്തെ ആരാ
ധിച്ചിരുന്നു. തന്റെ പണത്തിലധികവും അ
യാൾ പാവങ്ങൾക്കു ദാനം ചെയ്തു. അയാൾ
എപ്പോഴും ദൈവത്തോടു പ്രാർത്ഥിച്ചിരുന്നു.
3ഒരു ദിവസം ഉച്ചതിരിഞ്ഞ് മൂന്നുമണിക്ക് കൊർ
ന്നേല്യൊസിന് ഒരു ദർശനമുണ്ടായി. അവനതു
വ്യക്തമായി കണ്ടു. ദർശനത്തിൽ ദൈവത്തി
ന്റെ ഒരു ദൂതൻ വന്നു അവനോടു പറഞ്ഞു,
“കൊർന്നേല്യൊസ്!”
4കൊർന്നേല്യൊസ് ദൂതനെ നോക്കി. അവൻ
ഭയന്നു ചോദിച്ചു, “എന്താണു പ്രഭോ?”
ദൂതൻ കൊർന്നേല്യൊസിനോടു പറഞ്ഞു,
“ദൈവം നിന്റെ പ്രാർത്ഥനകൾ കേട്ടിരിക്കു
ന്നു. നീ പാവങ്ങളോടു ചെയ്തതൊക്കെ അവൻ
കണ്ടിട്ടുണ്ട്. ദൈവം നിന്നെ ഓർമ്മിക്കുന്നു. 5ഏ
താനുംപേരെ ഇപ്പോൾ തന്നെ യോപ്പയിലേക്ക
യയ്ക്കുക. ശിമോൻ എന്നു പേരായ ഒരുവനെ
കൊണ്ടുവരാൻ നിന്റെ ഭൃത്യരെ അയയ്ക്കുക.
ശിമോന് പത്രൊസ് എന്നും പേരുണ്ട്. 6ശിമോൻ
എന്നു പേരായ മറ്റൊരാളുടെ വസതിയിലാണ്
പത്രൊസ് താമസിക്കുന്നത്. ആ ശിമോൻ ഒരു
തുകൽപ്പണിക്കാരനാണ്. കടലിനടുത്താണ്
അവന്റെ വീട്.” 7ദൂതൻ അപ്രത്യക്ഷനായി.
അപ്പോൾ കൊർന്നേല്യൊസ് തന്റെ രണ്ടു ഭൃത്യ
രെയും ഒരു ഭടനെയും വിളിച്ചു. ഭടനും ഒരു
ഭക്തനായിരുന്നു. കൊർന്നേല്യൊസിന്റെ അടു
ത്തസഹായികളിലൊരുവനായിരുന്നു ആ ഭടൻ.
8കൊർന്നേല്യൊസ് മൂന്നു പുരുഷന്മാരോടും
എല്ലാം വിശദീകരിച്ചു. എന്നിട്ടവരെ യോപ്പയി
ലേക്കയച്ചു.
9പിറ്റേന്ന് അവർ യോപ്പയ്ക്കടുത്തെത്തി. ആ
സമയം പത്രൊസ് വീടിന്റെ മട്ടുപ്പാവിലേക്ക്
പ്രാർത്ഥിക്കാൻ പോവുകയായിരുന്നു. അ
പ്പോൾ സമയം ഉച്ചയായിരുന്നു. 10പത്രൊസിനു
വിശന്നു, അവനു ആഹാരം വേണമായിരുന്നു.
അവർ പത്രൊസിനു ഭക്ഷണം ഉണ്ടാക്കവേ
അയാൾക്കൊരു ദർശനമുണ്ടായി. 11തുറന്ന
ആകാശത്തുനിന്നും എന്തോ താഴ്ന്നു വരുന്നതു
അയാൾ കണ്ടു. വലിയൊരു വിരിപ്പു താഴ്ന്നു
വരും പോലെ. നാലുമൂലയ്ക്കും പിടിച്ച് അതി
നെ താഴോട്ടിറക്കുകയായിരുന്നു. 12എല്ലാത്തരം
മൃഗങ്ങളും അതിന്മേലുണ്ടായിരുന്നു. നടക്കുന്നവ,
ഇഴയുന്നവ, പറവകൾ അങ്ങനെയെല്ലാം.

13അപ്പോൾ ഒരു ശബ്ദം പത്രൊസിനോടു പറ
ഞ്ഞു, "എഴുന്നേൽക്കൂ പത്രൊസേ; മൃഗത്തെ
കൊന്നു തിന്നോളൂ." 14എന്നാൽ പത്രൊസ് പറ
ഞ്ഞു, "കർത്താവേ, അതു ഞാനൊരിക്കലും
ചെയ്യില്ല! അശുദ്ധവും മലിനവുമായ യാതൊ
ന്നും ഞാനിതേവരെ ഭക്ഷിച്ചിട്ടില്ല."
15എന്നാൽ ആ സ്വരം അവനോടു വീണ്ടും
പറഞ്ഞു, "ദൈവം ഇവയെ വൃത്തിയുള്ളവ
യെന്നു പ്രഖ്യാപിച്ചിരിക്കുന്നു. അതിനാൽ അവ
യെ 'അശുദ്ധമെന്നു' വിളിക്കരുത്!" 16ഇതു മൂന്നു
തവണ സംഭവിച്ചു. അനന്തരം എല്ലാം ആകാശ
ത്തേക്കെടുക്കപ്പെട്ടു.
17ഈ ദർശനത്തിന്റെ അർത്ഥം എന്തായിരി
ക്കാമെന്ന് പത്രൊസ് അത്ഭുതപ്പെട്ടു. കൊർന്നേ
ല്യൊസ് അയച്ച ഭൃത്യന്മാർ ശിമോന്റെ വസതി
അന്വേഷിച്ചു കണ്ടുപിടിച്ചു. 18വാതിൽക്കൽ
നിന്ന് അവർ വിളിച്ചു ചോദിച്ചു, "ശിമോൻ
പത്രൊസ് ഇവിടെയാണോ താമസം?"
19പത്രൊസ് അപ്പോഴും ദർശനത്തെപ്പറ്റി
ചിന്തിച്ചു കൊണ്ടിരിക്കുകയായിരുന്നു. പക്ഷേ
ആത്മാവ് അവനോടു പറഞ്ഞു, "നോക്കൂ! മൂന്നു
പേർ നിന്നെ അന്വേഷിക്കുന്നു. 20എഴുന്നേറ്റു
താഴത്തെ നിലയിലേക്കു ചെല്ലുക. സംശയാലു
വാകാതെ അവരോടൊത്തു പോകുകയും അവ
രോടു ചോദ്യങ്ങൾ ചോദിക്കാതിരിക്കുകയും
ചെയ്യുക. ഞാനാണ് അവരെ നിന്റെ അടുത്തേ
ക്കയച്ചത്." 21പത്രൊസ് താഴെ അവരുടെയടു
ത്തേക്കുപോയി. അവൻ പറഞ്ഞു, "നിങ്ങൾ
അന്വേഷിക്കുന്ന വ്യക്തി ഞാനാണ്. എന്തിനാ
ണ് നിങ്ങളിവിടെ വന്നത്?"
22അവർ പറഞ്ഞു, "നിന്നെ, തന്റെ വസതി
യിലേക്കു ക്ഷണിക്കാൻ ഒരു വിശുദ്ധദൂതൻ കൊ
ർന്നേല്യൊസിനോട് ആജ്ഞാപിച്ചു. കൊർ
ന്നേല്യൊസ് ഒരു ശതാധിപനാണ്. അയാൾ
ഒരു ഭക്തനും യഥാർത്ഥദൈവത്തെ ആരാധിക്കു
ന്നവനുമാണ്. യെഹൂദർ അയാളെ ആദരിക്കു
ന്നു. നിനക്കു പറയാനുള്ളതു കേൾക്കുന്നതിന്
നിന്നെ വീട്ടിലേക്കു ക്ഷണിക്കാൻ ദൂതൻ കൊർ
ന്നേല്യൊസിനോടു കല്പിച്ചു."
23അകത്തുവന്ന് അന്നു രാത്രി അവിടെ
തങ്ങാൻ പത്രൊസ് അവരോട് അഭ്യർത്ഥിച്ചു.
പിറ്റേദിവസം പത്രൊസ് ആ മൂന്നു പേരോ
ടൊത്തു പോയി. യോപ്പയിലെ ഏതാനും വി
ശ്വാസികളും പത്രൊസിനോടൊത്തു പോയി.
24പിറ്റേന്ന് അവർ കൈസര്യയിലെത്തി. കൊർ
ന്നേല്യൊസ് അവർക്കായി കാത്തിരിക്കുകയാ
യിരുന്നു. അയാൾ തന്റെ ബന്ധുക്കളെയും
അടുത്ത സുഹൃത്തുക്കളെയും അവിടെ വിളിച്ചു
കൂട്ടിയിരുന്നു. 25തന്റെ വീട്ടിലേക്കുവന്ന പ
ത്രൊസിനെ കൊർന്നേല്യൊസ് ചെന്നു കണ്ടു.
അയാൾ പത്രൊസിന്റെ കാൽക്കൽ വീഴുകയും
ആരാധിക്കുകയും ചെയ്തു. 26പത്രൊസ് അയാ
ളോട് എഴുന്നേൽക്കാൻ പറഞ്ഞു. പത്രൊസ്
പറഞ്ഞു, "എഴുന്നേൽക്കൂ ഞാൻ നിന്നെപ്പോ
ലൊരു മനുഷ്യനാണ്." 27പത്രൊസ് കൊർന്നേ
ല്യൊസുമായി സംഭാഷണം തുടർന്നു. പിന്നീട്
ഉള്ളിലേക്കു കടന്നപ്പോൾ വലിയൊരു ആൾക്കൂ
ട്ടത്തെ പത്രൊസ് കണ്ടു.
28പത്രൊസ് അവരോടു പറഞ്ഞു, "യെഹൂദന
ല്ലാത്ത ഒരുവനുമായി ബന്ധപ്പെടുകയോ അ
യാളെ സന്ദർശിക്കുകയോ ചെയ്യുന്നത് യെഹൂ
ദന്യായപ്രമാണത്തിനു വിരുദ്ധമാണെന്നു
നിങ്ങൾക്കറിയാം. എന്നാൽ ആരെയും 'അശു
ദ്ധൻ' എന്നോ 'മലിനപ്പെട്ടവൻ' എന്നോ ഞാൻ
വിളിക്കരുതെന്ന് ദൈവം എനിക്കു കാണി
ച്ചുതന്നു. 29അതിനാലാണ് ഇവരെന്നെ ക്ഷണി
ച്ചപ്പോൾ ഞാൻ തർക്കിക്കാഞ്ഞത്. ഇപ്പോൾ
ദയവായി പറയൂ എന്തിനാണു നിങ്ങൾ എനി
ക്കായി ആളയച്ചത്?"
30കൊർന്നേല്യൊസ് പറഞ്ഞു, "നാലുദിവ
സംമുമ്പ് ഞാനെന്റെ വീട്ടിലിരുന്നു പ്രാർത്ഥി
ക്കുകയായിരുന്നു. സമയം ഉച്ചയ്ക്ക് മൂന്നുമണി
യോളമായി. പെട്ടെന്നൊരാൾ എന്റെ മുമ്പിൽ
വന്നു നിന്നു. പ്രകാശമാനമായ തിളങ്ങുന്ന വ
സ്ത്രങ്ങൾ ധരിച്ച ഒരു ദൂതൻ. 31ദൂതൻ പറഞ്ഞു,
'കൊർന്നേല്യൊസ്! ദൈവം നിന്റെ പ്രാർ
ത്ഥന കേട്ടിരിക്കുന്നു. പാവങ്ങളോടുള്ള നിന്റെ
കാരുണ്യപ്രവൃത്തി ദൈവം കണ്ടിരിക്കുന്നു.
അവൻ നിന്നെ ഓർമ്മിക്കുന്നു. 32നിന്റെ ഏതാ
നും ഭൃത്യന്മാരെ യോപ്പയിലേക്കയയ്ക്കുക.
ശിമോൻ പത്രൊസിനോടു ഇങ്ങോട്ടു വരാൻ
പറയുക. തുകൽപണിക്കാരനും ശിമോൻ എന്നു
തന്നെ പേരുള്ളവനുമായ ഒരുവന്റെ വസതിയി
ലാണവൻ താമസിക്കുന്നത്. ആ വീട് കടൽത്തീ
രത്താണ്.' 33അപ്പോൾ തന്നെ ഞാൻ നിനക്കു
ആളയച്ചു. നീ ഇവിടെ വന്നതു വളരെനല്ലതു
തന്നെ. ഞങ്ങളെല്ലാവരുമിപ്പോൾ ദൈവത്തി
ന്റെമുന്നിൽ അവൻ നിന്നോടു പറയുവാൻ
കല്പിച്ച കാര്യങ്ങൾ കേൾക്കാൻ ഇരിക്കുന്നു."

## പത്രൊസ് കൊർന്നേല്യൊസിന്റെ വീട്ടിൽ പ്രസംഗിക്കുന്നു

34പത്രൊസ് പ്രസംഗിച്ചു തുടങ്ങി: "ദൈവ
ത്തിന് എല്ലാവരും ഒരുപോലെയാണെന്ന് ഞാ
നിപ്പോൾ യഥാർത്ഥത്തിൽ പഠിച്ചു. 35തന്നെ
ആരാധിക്കുന്നവനേയും നീതിചെയ്യുന്നവനെ
യും ദൈവം സ്വീകരിക്കുന്നു. ഒരുവൻ ഏതു
രാജ്യത്തുനിന്നു വരുന്നു എന്നതല്ല പ്രധാനം.
36ദൈവം യെഹൂദരോടു സംസാരിച്ചു. യേശു
ക്രിസ്തുവിലൂടെ സമാധാനം കൈവന്നു എന്ന
സുവിശേഷം യേശു അവർക്കു നൽകി. യേശു
വാണ് എല്ലാജനതയുടേയും കർത്താവ്. 37യെ
ഹൂദ്യയിൽ എല്ലായിടത്തും എന്താണുസംഭവിച്ച
തെന്നു നിങ്ങൾക്കറിയാം. സ്നാനത്തെപ്പറ്റി
യോഹന്നാൻ ജനങ്ങളോടു പ്രസംഗിച്ചതിനു
ശേഷം ഗലീലയിലാണ് അതാരംഭിച്ചത്. 38ന
സെറെത്തിലെ യേശുവിനെപ്പറ്റി നിങ്ങൾക്കറി
യാം. ദൈവം അവന് പരിശുദ്ധാത്മാവിനെയും
ശക്തിയേയും നൽകിക്കൊണ്ട് അവനെ ക്രി
സ്തുവാക്കി. ആളുകൾക്കു നന്മ ചെയ്തുകൊണ്ട്
യേശു നാടെങ്ങും ചുറ്റി സഞ്ചരിച്ചു. പിശാചു
പീഡിപ്പിച്ചവരെ അവൻ സുഖപ്പെടുത്തി.
ഇതൊക്കെ യേശുവിനോടൊപ്പമാണ് ദൈവം
എന്നതിനു സാക്ഷ്യങ്ങളാണ്. 39യെഹൂദ്യയിലും
യെരൂശലേമിലും യേശു ചെയ്ത കാര്യങ്ങൾ
ഞങ്ങൾ കണ്ടു. ഞങ്ങൾ സാക്ഷികളാണ്.
പക്ഷേ യേശു കൊല്ലപ്പെട്ടു. അവർ അവനെ
മരക്കുരിശിൽ തറച്ചു. 40എന്നാൽ മരണത്തിന്റെ
മൂന്നാം നാൾ ദൈവം അവനെ പുനരുജ്ജീവി
പ്പിച്ചു! ദൈവം ആളുകൾക്ക് യേശുവിനെ
വ്യക്തമായി കാണിച്ചുകൊടുത്തു.
41പക്ഷേ എല്ലാ ആളുകളും യേശുവിനെ
കാണില്ല. ദൈവം തെരഞ്ഞെടുത്ത സാക്ഷികൾ
മാത്രം അവനെ കണ്ടു. ആ സാക്ഷികളാണു
ഞങ്ങൾ. അവന്റെ മരിച്ചവരിൽനിന്നുള്ള ഉയി
ർത്തെഴുന്നേല്പിനുശേഷം ഞങ്ങൾ അവനോടൊ
ത്തു തിന്നുകയും കുടിയ്ക്കുകയും ചെയ്തു.
42ജനങ്ങളോടു പ്രഭാഷണം നടത്താൻ യേശു

ഞങ്ങളോടാവശ്യപ്പെട്ടു. മരിച്ചവരുടെയും
ജീവിച്ചിരിക്കുന്നവരുടെയും ന്യായവിധി നട
ത്താൻ ദൈവം നിയോഗിച്ചവനാണ് അവനെ
ന്ന് എല്ലാവരോടും പറയാൻ അവൻ ഞങ്ങളോ
ടു പറഞ്ഞു. 43യേശുവിൽ വിശ്വസിക്കുന്നവർ
രക്ഷിക്കപ്പെടും. യേശുവിൻെറ നാമത്തിലൂടെ
അവൻെറ പാപങ്ങളെ ദൈവം പൊറുക്കും. ഇതു
സത്യമാണെന്ന് എല്ലാ പ്രവാചകരും പറ
യുന്നു.”

### പരിശുദ്ധാത്മാവ് ജാതികളിലേക്ക്

44പത്രൊസ് ഇങ്ങനെ പ്രഭാഷണം ചെയ്യവേ
അവൻെറ വാക്കുകൾ കേൾക്കുകയായിരുന്നവ
രുടെ ഇടയിലേക്ക് പരിശുദ്ധാത്മാവ് ഇറങ്ങി
വന്നു. 45പത്രൊസിനോടൊപ്പം വന്ന യെഹൂദ
വിശ്വാസികൾ അത്ഭുതപ്പെട്ടു. ജാതികളിലും
പരിശുദ്ധാത്മാവ് അതുപോലെ വർഷിക്കപ്പെട്ട
തിനാലാണവർക്കത്ഭുതം. 46കാരണം ആ ജാതി
കൾ വ്യത്യസ്തഭാഷകളിൽ സംസാരിക്കുന്നതും,
ദൈവത്തെ സ്തുതിക്കുന്നതും അവർ കേട്ടു.
അപ്പോൾ പത്രൊസ് പറഞ്ഞു, 47“വെള്ളത്തിൽ
സ്നാനപ്പെടുന്നതിൽനിന്ന് ഇവരെ തടയാൻ
നമ്മൾക്കാവില്ല. നമ്മൾക്കു കിട്ടിയതുപോലെ
തന്നെ ഇവർക്കും പരിശുദ്ധാത്മാവിനെ ലഭി
ച്ചു!” 48കൊർന്നേല്യൊസും അയാളുടെ ബന്ധു
ക്കളും സുഹൃത്തുക്കളും യേശു ക്രിസ്തുവിൻെറ
നാമത്തിൽ സ്നാനം കഴിപ്പിപ്പാൻ പത്രൊസ്
കല്പിച്ചു. അപ്പോൾ ആ ജനം തങ്ങളോടൊപ്പം
കുറച്ചു നാൾ കൂടി വസിക്കാൻ പത്രൊസി
നോടു അഭ്യർത്ഥിച്ചു.

### പത്രൊസ് യെരൂശലേമിലേക്കു മടങ്ങുന്നു

11 ജാതികൾക്കും ദൈവവചനം ലഭിച്ചു
എന്ന വാർത്ത അപ്പൊസ്തലന്മാരും യെ
ഹൂദ്യയിലെ വിശ്വാസികളും കേട്ടു. 2അങ്ങനെ
പത്രൊസ് യെരൂശലേമിൽ വന്നപ്പോൾ ഏതാ
നും യെഹൂദവിശ്വാസികൾ അവനുമായി തർ
ക്കിച്ചു. 3അവർ പറഞ്ഞു, “ജാതികളും പരി
ച്ഛേദനം ചെയ്യാത്തവരുമായവരുടെ വീടുക
ളിൽ നീ പോയി, നീ അവരോടൊപ്പമിരുന്ന്
ഭക്ഷിക്കുകകൂടി ചെയ്തു.”

4അതുകൊണ്ട് സംഭവം മുഴുവനും പത്രൊസ്
അവർക്കു വിശദീകരിച്ചുകൊടുത്തു. 5പത്രൊസ്
പറഞ്ഞു, “ഞാൻ യോപ്പാനഗരത്തിലായിരുന്നു.
ഞാൻ പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോൾ എനി
ക്കൊരു ദർശനമുണ്ടായി. ആകാശത്തുനിന്ന്
എന്തോ താഴേക്കിറങ്ങിവരുന്നതു ഞാൻ കണ്ടു.
അതൊരു വലിയ വിരിപ്പുപോലെ കാണ
പ്പെട്ടു. അതിൻെറ നാലു മൂലകളിലും പിടിച്ചു
താഴേക്കു കൊണ്ടുവരികയായിരുന്നു. അത്
എൻെറ അടുത്തുവന്നു നിന്നു. 6ഞാൻ അതിനു
ള്ളിലേക്കു നോക്കി. വളർത്തു മൃഗങ്ങളും വന്യമൃ
ഗങ്ങളും അതിലുണ്ടായിരുന്നു. ഇഴജന്തുക്കളും
പക്ഷികളും അതിൽ ഞാൻ കണ്ടു. 7ഒരശരീരി
എന്നോടു പറഞ്ഞതായും കേട്ടു, എഴുന്നേൽക്കൂ
പത്രൊസേ; ഇവയിലേതെങ്കിലുമൊന്നിനെ
കൊന്നുതിന്നുക. 8പക്ഷേ ഞാൻ പറഞ്ഞു, ‘ഞാ
നതൊരിക്കലും ചെയ്യില്ല കർത്താവേ!’ അശുദ്ധ
വും മലിനമാക്കപ്പെട്ടതുമായ ഒന്നും ഞാനിതു
വരെ ഭക്ഷിച്ചിട്ടില്ല!’ 9പക്ഷേ അശരീരി വീണ്ടും
ഉണ്ടായി, ‘ദൈവം ഇവയെല്ലാം ശുദ്ധമെന്നു പ്ര
ഖ്യാപിച്ചിരിക്കുന്നു. അവയെ അശുദ്ധമെന്നു
വിളിക്കരുത്.’

10മൂന്നുതവണ ഇങ്ങനെ സംഭവിച്ചു. അന
ന്തരം എല്ലാം ആകാശത്തിലേക്ക് എടുക്കപ്പെട്ടു.
11അപ്പോൾ ഞാൻ താമസിച്ചിരുന്ന വീട്ടിലേക്കു
മൂന്നുപേർ കയറിവന്നു. അവർ കൈസര്യാ
യിൽനിന്ന് എൻെറയടുത്തേക്ക് അയയ്ക്കപ്പെട്ട
വരായിരുന്നു. 12സംശയിക്കാതെ അവരോടൊ
ത്തു പോകുവാൻ ആത്മാവ് എന്നോടാജ്ഞാപി
ച്ചു. ഈ ആറു വിശ്വാസികളും എന്നോടൊത്തു
വന്നു. ഞങ്ങൾ കൊർന്നേല്യൊസിൻെറ വീട്ടി
ലേക്കാണ് പോയത്. 13തൻെറ വീട്ടിൽ ഒരു
ദൂതൻ നിൽക്കുന്നത് കണ്ടതിനെപ്പറ്റി കൊർന്നേ
ല്യൊസ് പറഞ്ഞു. ‘ഏതാനും പുരുഷന്മാരെ
യോപ്പയിലേക്കയയ്ക്കുക. ശിമോൻ പത്രൊ
സിനെ ഇങ്ങോട്ടു ക്ഷണിക്കുക. 14അവൻ നിങ്ങ
ളോടു സംസാരിക്കും. നിന്നെയും നിൻെറ കുടും
ബത്തെയും അവൻെറ വാക്കുകൾ രക്ഷിക്കും.’
15ഞാൻ അവരോടു പ്രസംഗിക്കാൻ തുടങ്ങിയ
ഉടനെ ആരംഭത്തിൽ നമുക്കുണ്ടായതു പോലെ
പരിശുദ്ധാത്മാവ് അവരിലേക്കു വന്നു. 16അ
പ്പോൾ ഞാൻ കർത്താവിൻെറവചനങ്ങൾ ഓർ
മ്മിച്ചു. കർത്താവ് പറഞ്ഞു, ‘യോഹന്നാൻ ജന
ങ്ങളെ വെള്ളംകൊണ്ട് സ്നാനപ്പെടുത്തി.
എന്നാൽ നിങ്ങൾ പരിശുദ്ധാത്മാവിൽ സ്നാന
പ്പെടും!’

17കർത്താവായ യേശുക്രിസ്തുവിൽ വിശ്വ
സിച്ച നമുക്ക് തന്നതുപോലുള്ള ദാനം തന്നെ
ദൈവം ഇവർക്കും കൊടുത്തു. അപ്പോൾ ദൈവ
ത്തിൻെറ ആ പ്രവൃത്തി നിർത്താൻ ഞാനാരാ
യിരുന്നു?”

18ഇതെല്ലാം കേട്ട യെഹൂദവിശ്വാസികൾ തർ
ക്കം അവസാനിപ്പിച്ചു. അവർ ദൈവത്തെ സ്തു
തിച്ചുകൊണ്ടു പറഞ്ഞു, “മാനസാന്തരപ്പെടു
വാനും നമ്മുടേതുപോലുള്ള ജീവിതം നേടാനും
ദൈവം ജാതികളെ അനുവദിച്ചു.”

### സുവിശേഷം അന്ത്യോക്ക്യായിലേക്ക്

19സ്തെഫാനൊസിൻെറ മരണശേഷം ഉണ്ടാ
യ ഉപദ്രവങ്ങൾ കൊണ്ട് വിശ്വാസികൾ ചിത
റിപ്പോയിരുന്നു. വിശ്വാസികളിൽ ചിലർ ഫൊ
യ്നിക്യ, കുപ്രൊസ്, അന്ത്യൊക്ക്യ എന്നിങ്ങ
നെയുള്ള വിദൂരദേശങ്ങളിലേക്കു പോയി.
അവർ അവിടെയൊക്കെ സുവിശേഷം പ്രചരി
പ്പിച്ചു; പക്ഷേ യെഹൂദരോടു മാത്രമേ അവർ
ഇതു പറഞ്ഞുള്ളൂ. 20അവരിൽ ചിലർ കുപ്രൊ
സുകാരും കുറേനക്കാരുമായിരുന്നു. അന്ത്യൊക്ക്യ
യിലെത്തിയ അവർ യവനക്കാരോടും സുവി
ശേഷം പ്രസംഗിച്ചു. കർത്താവായ യേശുവി
നെപ്പറ്റിയുള്ള സുവിശേഷം അവർ യവനക്കാ
രോടു പ്രസംഗിച്ചു. 21കർത്താവ് വിശ്വാസിക
ളെ സഹായിക്കുകയായിരുന്നു. ഒരു വലിയ
സംഘം ആൾക്കാർ വിശ്വസിക്കുകയും കർത്താ
വിൻെറ അനുയായികളാകുകയും ചെയ്തു.

22യെരൂശലേമിലെ സഭയും അന്ത്യൊക്ക്യയി
ലെ പുതിയ സഭയെപ്പറ്റി കേട്ടു. അതിനാൽ
യെരൂശലേമിലെ വിശ്വാസികൾ ബർന്നബാ
സിനെ അന്ത്യൊക്ക്യയിലേക്കയച്ചു. 23-24ബർന്ന
ബാസ് നന്മ നിറഞ്ഞവനായിരുന്നു. അവൻ
പരിശുദ്ധാത്മാവും വിശ്വാസവും നിറഞ്ഞവ
നായിരുന്നു. അന്ത്യൊക്ക്യായിലെത്തിയ ബർന്ന
ബാസ്, അവിടുത്തുകാരെ ദൈവം നന്നായി
അനുഗ്രഹിച്ചിട്ടുള്ളതു കണ്ടു. അത് അയാളെ
സന്തുഷ്ടനാക്കി. അയാൾ അന്ത്യൊക്ക്യായിലെ
വിശ്വാസികളെ പ്രോത്സാഹിപ്പിച്ചു. അയാൾ
അവരോടു പറഞ്ഞു, “ഒരിക്കലും വിശ്വാസം

നഷ്ടപ്പെടരുത്. ഹൃദയം തുറന്ന് കർത്താവിനെ
എപ്പോഴും അനുസരിക്കുക." അനേകം അനേകം
ആളുകൾ കർത്താവായ യേശുവിന്റെ അനു
യായികളായി മാറി. 25പിന്നീട് ബർന്നബാസ്
തർസൊസിലേക്കു പോയി. ശൌലിനെ തെര
ഞ്ഞാണു പോയത്. 26ശൌലിനെ കണ്ടെത്തി
അയാളെ ബർന്നബാസ് അന്ത്യൊക്ക്യായിൽ
കൊണ്ടുവന്നു. ഇരുവരും ഒരു വർഷം അവിടെ
തങ്ങി. വിശ്വാസിസംഘങ്ങൾ എപ്പോഴും ഒന്നി
ച്ചുചേരുകയും ബർന്നബാസും ശൌലും അവ
രെ സന്ദർശിക്കയും വളരെപ്പേരെ പഠിപ്പിക്കു
കയും ചെയ്തു. അന്ത്യൊക്ക്യായിൽ യേശുവി
ന്റെ അനുയായികൾ ആദ്യമായി "ക്രിസ്ത്യാ
നികൾ" എന്നു വിളിക്കപ്പെട്ടു.

27അതേസമയം ഏതാനും പ്രവാചകന്മാർ
യെരൂശലേമിൽനിന്നും അന്ത്യൊക്ക്യായിലേക്കു
പുറപ്പെട്ടു. 28അഗബൊസ് എന്നായിരുന്നു
അവരിലൊരാളുടെ പേര്. അഗബൊസ് അ
ന്ത്യൊക്ക്യായിൽ പ്രസംഗിച്ചു. പരിശുദ്ധാത്മാ
വിന്റെ സഹായത്തോടെ അവൻ പറഞ്ഞു,
"ലോകത്തിനാകമാനം വളരെ കഷ്ടകരമായ
ഒരു സമയം വരുന്നു. കടുത്തഭക്ഷ്യക്ഷാമം ഉണ്ടാ
കും." (ക്ലൌദ്യൊസ് ചക്രവർത്തിയായിരുന്നകാ
ലത്താണ് അത് സംഭവിച്ചത്.) 29യെഹൂദ്യയിലെ
തങ്ങളുടെ സഹോദരരെ എങ്ങനെയും സഹാ
യിക്കാൻ വിശ്വാസികൾ തീരുമാനിച്ചു. ഓരോ
വിശ്വാസിയും കഴിവിനനുസരിച്ചു സഹായം
അയച്ചു. 30പണം സ്വരൂപിച്ച് അവർ ബർന്ന
ബാസിനെയും ശൌലിനെയും ഏല്പിച്ചു. ബർ
ന്നബാസും ശൌലും അത് യെഹൂദ്യയിലെ മൂപ്പ
ന്മാർക്ക് എത്തിച്ചു.

## ഹെരോദാവ് സഭയെ പീഡിപ്പിക്കുന്നു

12 അക്കാലത്ത് ഹെരോദാരാജാവ് സഭാംഗ
ങ്ങളായ ചിലരെ ഉപദ്രവിക്കാൻ തുടങ്ങി.
2യാക്കോബിനെ വെട്ടിക്കൊല്ലാൻ ഹെരോദാവ്
ഉത്തരവിട്ടു. യോഹന്നാന്റെ സഹോദരനായി
രുന്നു യാക്കോബ്. 3യെഹൂദർക്ക് അതിഷ്ടമാ
ണെന്ന് ഹെരോദാവ് കണ്ടു. അതിനാൽ പത്രൊ
സിനെയും തടവറയിലാക്കാൻ അയാൾ തീരുമാ
നിച്ചു. (പെസഹാ ദിവസങ്ങളിലായിരുന്നു
അത് സംഭവിച്ചത്.) 4ഹെരോദാവ് പത്രൊസി
നെപിടികൂടി തടവിലാക്കി. പതിനാറു ഭടന്മാർ
പത്രൊസിനു കാവൽനിന്നു. പെസഹാ ഉത്സ
വം കഴിയുംവരെ ഹെരോദാവിനു കാക്കണമാ
യിരുന്നു. പിന്നീട് പത്രൊസിനെ ജനങ്ങളുടെ
മുന്നിൽകൊണ്ടുവരാൻ അവർ ആലോചിച്ചു.
5അതിനാൽ പത്രൊസിനെ തുറുങ്കിലടച്ചു. എ
ന്നാൽ സഭ പത്രൊസിനുവേണ്ടി തുടർച്ചയായി
ദൈവത്തോടു പ്രാർത്ഥിക്കുകയായിരുന്നു.

## പത്രൊസ് തടവറ വിടുന്നു

6പത്രൊസ് രണ്ടു പട്ടാളക്കാർക്കിടയിൽ കിട
ന്നുറങ്ങുകയായിരുന്നു. അവനെ രണ്ടു ചങ്ങല
കൊണ്ടു ബന്ധിച്ചിരുന്നു. തടവറയുടെ കവാട
ത്തിൽ അധികം ഭടന്മാരും കാവൽനിന്നു. സമ
യം രാത്രിയായി. പത്രൊസിനെ പിറ്റേന്നു ജന
ങ്ങൾക്കുമുന്നിൽ കൊണ്ടുവരാൻ ഹെരോദാവ്
ആലോചിച്ചു. 7പെട്ടെന്ന്, കർത്താവിന്റെ ഒരു
ദൂതൻ അവിടെ വന്നു. മുറിയിലാകെ പ്രകാശം
പരന്നു. ദൂതൻ പത്രൊസിന്റെ പാർശ്വത്തിൽ
തട്ടി ഉണർത്തി. ദൂതൻ പറഞ്ഞു, "വേഗം, എഴു
ന്നേൽക്കൂ!" പത്രൊസിന്റെ കൈകളിൽനിന്നും
ചങ്ങല ഊരി വീണു. 8ദൂതൻ പത്രൊസിനോടു
പറഞ്ഞു, "വസ്ത്രങ്ങളും ചെരിപ്പും ധരിക്കുക."
പത്രൊസ് അങ്ങനെ ചെയ്തു. നിന്റെമേൽ
ഉടുപ്പുചുറ്റി എന്നെ പിന്തുടരുക. 9ദൂതൻ പുറ
ത്തേക്കിറങ്ങി. പത്രൊസ് പിന്തുടർന്നു. ദൂതൻ
ചെയ്യുന്നതെല്ലാം യഥാർത്ഥത്തിലായിരുന്നു.
പക്ഷേ താനൊരു ദർശനം കാണുകയാണെന്നു
പത്രൊസ് കരുതി. 10പത്രൊസും ദൂതനും ഒന്നാ
മത്തെയും രണ്ടാമത്തെയും കാവൽക്കാരെ കട
ന്നുപോന്നു. പിന്നീടവർ തങ്ങളെ നഗരത്തിൽ
നിന്നും വേർതിരിക്കുന്ന ഇരുമ്പുവാതിലിനടു
ത്തെത്തി. വാതിൽ അവർക്കായി സ്വയം തുറ
ന്നു. അവർ പുറത്തുകടന്നു തെരുവുവരെ നട
ന്നു. അനന്തരം ദൂതൻ വേഗം അപ്രത്യക്ഷനായി.
11അപ്പോൾ നടന്നതെന്താണെന്നു പത്രൊ
സിനു ബോദ്ധ്യമായി. അയാൾ കരുതി, "ദൈവം
തന്റെ ദൂതനെ എന്റെയടുത്തേക്കയച്ചതാണെ
ന്ന് എനിക്കിപ്പോൾ മനസ്സിലായി. അവൻ
എന്നെ ഹെരോദാവിൽനിന്നും രക്ഷിച്ചു. എനി
ക്കു കഷ്ടതകളുണ്ടാകുമെന്നു യെഹൂദർ കരുതി.
എന്നാൽ ദൈവം എന്നെ എല്ലാത്തിൽനിന്നും
രക്ഷിച്ചു."
12പത്രൊസിന് ഇതു ബോദ്ധ്യമായപ്പോൾ
അയാൾ മറിയയുടെ വീട്ടിലേക്കുപോയി. യോ
ഹന്നാന്റെ അമ്മയായിരുന്നു മറിയ. (യോഹ
ന്നാൻ മർക്കൊസ് എന്നും അറിയപ്പെട്ടിരുന്നു.)
അവിടെ അനേകംപേർ കൂടിയിരുന്നു. അവർ
പ്രാർത്ഥിക്കുകയായിരുന്നു. 13പത്രൊസ് പുറം
വാതിലിൽ മുട്ടി. രോദാ എന്നു പേരായ ഒരു
പെൺകുട്ടി വിളികേട്ടു. 14പത്രൊസിന്റെ
ശബ്ദം തിരിച്ചറിഞ്ഞ പെൺകുട്ടി സന്തോഷി
ച്ചു. വാതിൽതുറക്കാൻകൂടി അവൾ മറന്നു. അക
ത്തേക്കോടിച്ചെന്ന് അവൾ അവരോടു പറ
ഞ്ഞു, "വാതിൽക്കൽ നിൽക്കുന്നത് പത്രൊസാ
ണ്!" 15വിശ്വാസികൾ പറഞ്ഞു, "നിനക്കു ഭ്രാ
ന്താണ്!" എന്നാൽ അവളതുതറപ്പിച്ചു പറഞ്ഞു.
അതിനാൽ അവർ പറഞ്ഞു, "ഇത് പത്രൊസി
ന്റെ ദൂതനായിരിക്കും."
16എന്നാൽ പത്രൊസ് തുടർന്നും മുട്ടി. വാതിൽ
തുറന്ന വിശ്വാസികൾ പത്രൊസിനെ കണ്ടു.
അവർ അത്ഭുതപ്പെട്ടു. 17പത്രൊസ് കൈയാം
ഗ്യം കാണിച്ച് അവരോടു മിണ്ടാതിരിക്കുവാൻ
പറഞ്ഞു. ദൈവം തന്നെ തടവറയിൽനിന്നും
രക്ഷിച്ച വിവരം പത്രൊസ് വിശദീകരിച്ചു.
അവൻ പറഞ്ഞു, "സംഭവങ്ങൾ യാക്കോബി
നോടും മറ്റു സഹോദരന്മരോടും പറയുക."
അപ്പോൾ പത്രൊസ് മറ്റൊരിടത്തേക്കു പോയി.
18പിറ്റേന്ന് ഭടന്മാർ വളരെ അത്ഭുതപ്പെട്ടു.
പത്രൊസിന് എന്തുസംഭവിച്ചു എന്നവർ ആകു
ലപ്പെട്ടു. 19ഹെരോദാവ് പത്രൊസിനെ എല്ലാ
യിടവും തെരഞ്ഞെങ്കിലും കണ്ടെത്തിയില്ല.
അതിനാൽ പത്രൊസിനു കാവലിരുന്നവരെ
ഹെരോദാവ് ചോദ്യംചെയ്യുകയും പിന്നീട്
അവരെ കൊല്ലാൻ കല്പിക്കുകയും ചെയ്തു.

## ഹെരോദാവിന്റെ മരണം

പിന്നീട് ഹെരോദാവ് യെഹൂദ്യവിട്ടു.
അയാൾ കൈസര്യായിലെത്തി. അല്പനാൾ അ
വിടെ തങ്ങി. 20സോര്യർ-സീദോൻ ദേശക്കാ
രോട് ഹെരോദാവിന് കടുത്തകോപമായി.
അവർ ഒരു സംഘമായി ഹെരോദാവിനെ സമീ
പിച്ചു. രാജാവിന്റെ അടുത്ത സേവകനായ
ബ്ളാസ്തൊസിനെ തങ്ങളുടെ പക്ഷത്താക്കാൻ
അവർക്കു കഴിഞ്ഞു. ഭക്ഷണസാധനങ്ങൾക്കാ
യി തങ്ങളുടെ രാജ്യം ഹെരോദാവിന്റെ രാജ്യ

ത്തെ ആശ്രയിക്കുന്നതുകൊണ്ട് അവർ അയാ
ളോടു സമാധാനം അഭ്യർത്ഥിച്ചു.
21അവരെ കാണുന്നതിന് ഹെരോദാവ് ഒരു
ദിവസം നിശ്ചയിച്ചു. ആ ദിവസം ഹെരോദാവ്
രാജകീയവസ്ത്രങ്ങളണിഞ്ഞിരുന്നു. തന്റെ
സിംഹാസനത്തിലിരുന്ന് അയാൾ ജനങ്ങളോടു
പ്രസംഗിച്ചു. 22ജനങ്ങൾ ആക്രോശിച്ചു,
"ഇതൊരു ദേവന്റെ ശബ്ദമാണ്. മനുഷ്യന്റേ
തല്ല!" 23ഈ സ്തുതി അയാൾ സ്വീകരിക്കുക
യും ദൈവത്തെ മഹത്വപ്പെടുത്താതിരിക്കുക
യും ചെയ്തു. അതുകൊണ്ട് കർത്താവിന്റെ
ഒരു ദൂതൻവന്ന് അയാളെ രോഗിയാക്കി. അ
യാൾ പുഴു അരിച്ച് മരിച്ചു.
24ദൈവസന്ദേശം പരക്കുകയും അനേകരെ
സ്വാധീനിക്കുകയും ചെയ്തു. വിശ്വാസിക
ളുടെ സംഘം വലുതായി വലുതായി വന്നു.
25യെരൂശലേമിലെ ജോലി തീർന്നപ്പോൾ
ബർന്നബാസും ശൌലും അന്ത്യോക്ക്യയിലേ
ക്കു മടങ്ങി. മർക്കൊസ് എന്നു മറുപേരുള്ള
യോഹന്നാനും അവരോടൊത്തുണ്ടായിരുന്നു.

### ബർന്നബാസിനും ശൌലിനും പ്രത്യേക ജോലി

13 അന്ത്യോക്ക്യയിലെ സഭയിൽ കുറെ പ്ര
വാചകരും അദ്ധ്യാപകരും ഉണ്ടായിരുന്നു.
ബർന്നബാസ്, നീഗർ എന്നു വിളിക്കപ്പെടുന്ന
ശിമോൻ, കുറേനക്കാരനായ ലൂക്യൊസ്, രാജാ
വായ ഹെരോദാവിനോടൊപ്പം വളർന്ന മനാ
യേൻ, ശൌൽ എന്നിവർ. 2അവരെല്ലാം കർത്താ
വിനെ ആരാധിച്ചും ഉപവസിച്ചും കഴിയുകയാ
യിരുന്നു. പരിശുദ്ധാത്മാവ് അവരോടു പറ
ഞ്ഞു, "ബർന്നബാസിനെയും ശൌലിനെയും
എനിക്കു വിട്ടുതരിക. അവർക്കു പ്രത്യേകമായി
ഒരു ജോലിയുണ്ട്. അതു ചെയ്യാൻ ഞാൻ അവ
രെ തെരഞ്ഞെടുത്തിരിക്കുന്നു."
3സഭ ഉപവസിക്കുകയും പ്രാർത്ഥിക്കുകയും
ചെയ്തു. അവർ ശൌലിന്റെയും ബർന്നബാ
സിന്റെയുംമേൽ കൈവച്ച് അവരെ അയച്ചു.

### ബർന്നബാസും ശൌലും കുപ്രൊസിൽ

4ബർന്നബാസും ശൌലും പരിശുദ്ധാത്മാവി
നാൽ അയയ്ക്കപ്പെട്ടു. അവർ സെലൂക്യയി
ലേക്കു പോയി. അനന്തരം അവർ സെലൂക്യ
യിൽനിന്നും കുപ്രൊസിലേക്കു കപ്പൽ കയറി.
5സലമീസിൽ എത്തിയ അവർ യെഹൂദപ്പള്ളിക
ളിൽ ദൈവസന്ദേശം പ്രസംഗിച്ചു. (യോഹ
ന്നാൻ (മർക്കൊസ്) സഹായിയായി അവരോ
ടൊത്തുണ്ടായിരുന്നു.)
6അവർ ദ്വീപിലാകമാനം ചുറ്റിസഞ്ചരിച്ച്
പാഫൊസിലെത്തി. പാഫൊസിൽ മായാജാല
പ്രകടനം നടത്തിയിരുന്ന ഒരു യെഹൂദനെ
അവർ കണ്ടുമുട്ടി. ബർയേശു എന്നായിരുന്നു
അയാളുടെ പേര്. അയാൾ ഒരു കള്ളപ്രവാചക
നായിരുന്നു. 7ദേശാധിപതിയായിരുന്ന സെർ
ഗ്യൊസ് പൌലോസിനോടൊപ്പമായിരുന്നു
അയാൾ താമസിച്ചിരുന്നത്. സെർഗ്യൊസ്
ബുദ്ധിമാനായിരുന്നു. അയാൾ ബർന്നബാസി
നെയും ശൌലിനെയും തന്നോടൊപ്പം വിളി
ച്ചു. ദൈവസന്ദേശം കേൾക്കാൻ അയാൾ ആഗ്ര
ഹിച്ചു. 8എന്നാൽ മന്ത്രവാദിയായ എലീമാസ്
ബർന്നബാസിനും ശൌലിനും എതിരായിരു
ന്നു. (ഗ്രീക്കുഭാഷയിൽ ബർയേശു എന്നതിനുള്ള
പേരാണ് ഏലിമാസ്.) ഗവർണ്ണർ യേശുവിൽ
വിശ്വസിക്കുന്നത് തടയാൻ അയാൾ ശ്രമിച്ചു.
9എന്നാൽ ശൌലിൽ പരിശുദ്ധാത്മാവ് നിറ
ഞ്ഞിരുന്നു. (ശൌലിന്റെ മറ്റൊരു പേരാണ്
പൌലൊസ്.) പൌലൊസ് ഏലീമാസിനെ
നോക്കി പറഞ്ഞു, 10"പിശാചിന്റെ മകനേ!
നീ എല്ലാ നന്മയുടെയും ശത്രുവാകുന്നു! നി
ന്നിൽ കപടതന്ത്രങ്ങളും കളവുമാണുള്ളത്, കർ
ത്താവിന്റെ സത്യങ്ങൾ കള്ളങ്ങളാക്കാൻ നീ
എപ്പോഴും ശ്രമിക്കുന്നു! 11ഇപ്പോൾ ദൈവം
നിന്നെ സ്പർശിച്ച് അന്ധനാക്കും. സൂര്യപ്ര
കാശംപോലും കാണാൻ കഴിയാത്തവിധം നീ
കുറച്ചുനാളത്തേക്ക് അന്ധനായിത്തീരും.")
അപ്പോൾ ഏലീമാസിന് എല്ലാം ഇരുണ്ടതായി
ത്തോന്നി. അയാൾ തപ്പിത്തടഞ്ഞ് നടന്നു. ഒരു
കൈപിടിച്ചു വഴികാട്ടാൻ ഒരാളെ കിട്ടിയെ
ങ്കിൽ എന്നയാൾ ആശിച്ചു. 12അതുകണ്ട ഗവർ
ണ്ണർ വിശ്വസിച്ചു. അയാൾക്കു കിട്ടിയ കർത്താ
വിനെപ്പറ്റിയുള്ള ഉപദേശങ്ങളിൽ അയാൾ
അത്ഭുതപ്പെട്ടു.

### പൌലൊസും ബർന്നബാസും കുപ്രൊസ് വിടുന്നു

13പൌലൊസും അവനോടൊപ്പമുണ്ടായിരു
ന്നവരും പാഫൊസിൽനിന്നും കപ്പൽ കയറി.
അവർ പംഫുല്യയിലെ പെർഗ്ഗാനഗരത്തിലെ
ത്തി. പക്ഷേ യോഹന്നാൻ (മർക്കൊസ്) അവ
രെവിട്ടു യെരൂശലേമിലേക്കു മടങ്ങി. 14അവർ
പെർഗ്ഗായിൽനിന്നുള്ള യാത്ര തുടർന്ന് അന്ത്യോ
ക്ക്യായിലേക്കു പോയി. പിസിദ്യായിലെ നഗര
മാണ് അന്ത്യോക്ക്യ. ശബ്ബത്തുദിവസം അവർ
അന്ത്യോക്ക്യായിലെ ഒരു യെഹൂദപ്പള്ളിയിൽ
കടന്നിരുന്നു. 15മോശെയുടെ ന്യായപ്രമാണവും
പ്രവാചകരുടെ വചനങ്ങളും വായിച്ചു. അ
പ്പോൾ യെഹൂദപ്പള്ളിയിലെ പ്രമുഖർ പൌ
ലൊസിനും ബർന്നബാസിനും ഒരു സന്ദേശമ
യച്ചു: "സഹോദരന്മാരേ, നിങ്ങളുടെ വചന
ങ്ങൾ ആളുകളെ രക്ഷിക്കും. അതിനാൽ നമ്മെ
ശക്തിപ്പെടുത്താനുതകുന്ന എന്തെങ്കിലും കാര്യ
ങ്ങൾ ഉണ്ടെങ്കിൽ ദയവായി പറഞ്ഞാലും."
16പൌലൊസ് എഴുന്നേറ്റു. അയാൾ കൈ
ഉയർത്തി പറഞ്ഞു, "എന്റെ യെഹൂദസഹോ
ദരന്മാരേ, ജാതികളിൽ സത്യദൈവത്തെ നമ
സ്കരിക്കുന്നവരുമേ നിങ്ങൾ ദയവായി എന്നെ
ശ്രദ്ധിച്ചാലും! 17യിസ്രായേലിന്റെ ദൈവം
നമ്മുടെ പിതാക്കന്മാരെ തെരഞ്ഞെടുത്തു. മി
സ്രയീമിൽ അന്യനാട്ടുകാരെപ്പോലെ കഴിഞ്ഞ
കാലത്ത് മഹത്തായ ജനതയാകുവാൻ ദൈവം
അവരെ സഹായിച്ചു. അതായത് ശക്തിയോടെ
ദൈവം അവരെ ആ രാജ്യത്തുനിന്നും പുറത്തു
കൊണ്ടുവന്നു. 18പിന്നീട് നാല്പതുവർഷം
ദൈവം മരുഭൂമിയിൽ അവരുടെ എല്ലാ ദൗർബ
ല്യങ്ങളും പൊറുത്തുകാത്തു. 19കനാൻദേശത്തെ
ഏഴു രാജ്യങ്ങൾ ദൈവം നശിപ്പിച്ചു. ആ രാജ്യ
ങ്ങൾ അവൻ തന്റെ ആളുകൾക്കു നൽകി.
20നാനൂറ്റിഅമ്പതു വർഷങ്ങൾകൊണ്ടാണിതെ
ല്ലാം സംഭവിച്ചത്.
"അതിനുശേഷം ശമൂവേൽ പ്രവാചകന്റെ
കാലംവരെ ദൈവം നമുക്കു ന്യായാധിപതിക
ളെ തന്നു. 21പിന്നീടവർ ഒരു രാജാവിനെ ചോ
ദിച്ചു. കീശിന്റെപുത്രനായ ശൌലിനെ
ദൈവം അവർക്കു നൽകി. ബെന്യാമീന്റെ
കുടുംബത്തിൽ പിറന്നവനായിരുന്നു ശൌൽ.
അയാൾ നാല്പതുവർഷം രാജാവായിരുന്നു.

**22**പിന്നീട് ദൈവം ശൌലിനെ മാറ്റി ദാവീദിനെ
അവരുടെ രാജാവാക്കി. ദാവീദിനെക്കുറിച്ച്
ദൈവം ഇങ്ങനെ പറഞ്ഞു, 'യിശ്ശായിയുടെ
പുത്രനായ ദാവീദ് ചിന്തയിൽ എന്നെപ്പോലെ
യാണ്. ഞാനാവശ്യപ്പെടുന്നതെന്തും അവൻ
ചെയ്യും.' **23**യിസ്രായേൽക്കാരുടെ രക്ഷകനായി
ദൈവം ദാവീദിൻെറ സന്തതികളിലൊരുവനെ
കൊണ്ടുവന്നു. അതു യേശുവായിരുന്നു. ദൈവം
അതു വാഗ്ദാനം ചെയ്തിരുന്നു. **24**യേശു വരും
മുമ്പ് യോഹന്നാൻ യിസ്രായേലിലെ മുഴുവൻ
ജനതയോടും മാനസാന്തരത്തെക്കുറിച്ചും സ്നാ
നത്തെക്കുറിച്ചും പറഞ്ഞു. **25**യോഹന്നാൻ
തൻെറ ജോലി പൂർത്തിയാക്കാറായപ്പോൾ
അവൻ പറഞ്ഞു, 'ഞാനാരെന്നാണു നിങ്ങൾ
കരുതുന്നത്? ഞാൻ ക്രിസ്തുവല്ല. അവൻ
വരാനിരിക്കുന്നു. അവൻെറ ചെരിപ്പ് അഴിക്കു
വാൻപോലും ഞാൻ യോഗ്യനല്ല.'
**26**"എൻെറ സഹോദരന്മാരേ, അബ്രാഹാമി
ൻെറ കുടുംബത്തിലെ സന്തതികളേ, സത്യദൈ
വത്തെ ആരാധിക്കുകയും ചെയ്യുന്ന ജാതികളേ,
ശ്രദ്ധിക്കുക! ഈ രക്ഷയെപ്പറ്റിയുള്ള വാർത്ത
ഞങ്ങളിലേക്കയച്ചിരിക്കുന്നു. **27**യേശുവായിരു
ന്നു രക്ഷകനെന്ന് യെരൂശലേമിലെ യെഹൂദ
രോ, യെഹൂദനേതാക്കളോ മനസ്സിലാക്കിയിരു
ന്നില്ല. യേശുവിനെപ്പറ്റിയുള്ള പ്രവാചകരുടെ
വചനങ്ങൾ എല്ലാ ശബ്ബത്തിനും വായിച്ചുകേൾ
പ്പിക്കാറുള്ളതാണ്. എന്നിട്ടും അവർക്കു മനസ്സി
ലായില്ല. യെഹൂദർ യേശുവിനെ കഠിനമായി
വിമർശിച്ചു. പ്രവാചകരുടെ വചനങ്ങൾ
യാഥാർത്ഥ്യമായി. **28**യേശുവിനെ കൊല്ലുന്ന
തെന്തിനെന്ന് യഥാർത്ഥത്തിൽ അവർക്കറിയി
ല്ലായിരുന്നു. എങ്കിലും യേശുവിനെ വധിക്കാൻ
അവർ പീലാത്തൊസിനോടാവശ്യപ്പെട്ടു. **29**തി
രുവെഴുത്തുകളിൽ എഴുതിയതെല്ലാം യെഹൂദർ
അവനോടു ചെയ്തു. എന്നിട്ടവർ യേശുവിനെ
കുരിശിൽനിന്നിറക്കി കല്ലറയിൽ അടക്കി.
**30**പക്ഷേ ദൈവം അവനെ പുനരുജ്ജീവിപ്പിച്ചു.
**31**അതിനുശേഷം കുറെ ദിവസങ്ങളിൽ, യേശു
വിനോടൊത്തു ഗലീലയിൽനിന്നും യെരൂശലേ
മിൽ വന്നവർ അവനെ കണ്ടു. ഇപ്പോഴവർ
ജനങ്ങളുടെ മുമ്പിൽ അവൻെറ സാക്ഷികളാ
ണ്. **32**ദൈവം നമ്മുടെ പിതാക്കൾക്ക് നൽകിയ
വാഗ്ദാനത്തിൻെറ സുവിശേഷം ഞാൻ നിങ്ങ
ളോടു പ്രഖ്യാപിക്കാം. **33**നമ്മൾ അവരുടെ സന്ത
തികളാകുന്നു. ദൈവം ആ വാഗ്ദാനം നമുക്ക്
യഥാർത്ഥമാക്കുകയും ചെയ്തു. യേശുവിനെ
പുനരുജ്ജിവിപ്പിച്ചു കൊണ്ടാണവൻ അതു ചെ
യ്തത്. അതുകൊണ്ട് രണ്ടാം സങ്കീർത്തനത്തിൽ
നമ്മൾ വായിച്ചിട്ടുണ്ട്:
'നീ എൻെറ പുത്രനാകുന്നു ഇന്നു ഞാൻ
നിൻെറ പിതാവായി.' *സങ്കീർത്തനങ്ങൾ 2:7*

**34**ദൈവം യേശുവിനെ പുനരുജ്ജീവിപ്പിച്ചു.
യേശു ഒരിക്കലും കല്ലറയിൽ പോയി ജീർണ്ണി
ക്കില്ല. ദൈവം പറഞ്ഞു:
'ദാവീദിനു ഞാൻ വാഗ്ദാനം നൽകിയ വിശു
ദ്ധവും സത്യവുമായ അനുഗ്രഹങ്ങൾ ഞാൻ
നിനക്കു തരും.' *യെശയ്യാവ് 55:3*

**35**എന്നാൽ മറ്റൊരിടത്ത് ദൈവം പറയുന്നു:
'നിൻെറ പരിശുദ്ധൻ അഴുകിപ്പോകാൻ നീ
അനുവദിക്കില്ല.' *സങ്കീർത്തനങ്ങൾ 16:10*

**36**ജീവിച്ചിരുന്ന കാലത്തു തന്നെ ദാവീദ് ദൈവ
ഹിതം നടപ്പാക്കി. എന്നിട്ടയാൾ മരിച്ചു. ദാവീദ്
തൻെറ പിതാക്കന്മാരോടു കൂടെ സംസ്കരിക്ക
പ്പെട്ടു. അവൻെറ ശരീരം അഴുകിപ്പോവുകയും
ചെയ്തു. **37**എന്നാൽ ദൈവം പുനരുജ്ജീവിപ്പി
ച്ചവൻ കല്ലറയിൽ അഴുകിയില്ല. **38-39**സഹോദര
ന്മാരേ, ഞങ്ങൾ പറയുന്നത് നിങ്ങൾ മനസ്സിലാ
ക്കണം: യേശുവിലൂടെ നിങ്ങളുടെ പാപങ്ങൾ
പൊറുക്കപ്പെടും. മോശെയുടെ ന്യായപ്രമാണം
നിങ്ങളെ പാപങ്ങളിൽനിന്നും ന്യായീകരി
ച്ചില്ല. എന്നാൽ യേശുവിൽ വിശ്വസിക്കുന്നവർ
അവനിലൂടെ ന്യായീകരിക്കപ്പെടുന്നു. ചില
തൊക്കെ സംഭവിക്കുമെന്നു പ്രവാചകർ പറ
ഞ്ഞിട്ടുണ്ട്. **40**സൂക്ഷിച്ചിരിക്കുക! പ്രവാചകർ
പറഞ്ഞതൊന്നും നിങ്ങളെ ബാധിക്കാതിരി
ക്കാൻ നോക്കുക. പ്രവാചകർ പറഞ്ഞത് ഇങ്ങ
നെയാണ്:

**41**'സംശയാലുക്കളേ, ശ്രദ്ധിക്കുക! നിങ്ങൾ
വിസ്മയിക്കുക, എന്നിട്ടു പോയി നശിക്കുക,
എന്തെന്നാൽ നിങ്ങളുടെകാലത്ത് നിങ്ങൾ വി
ശ്വസിക്കാത്ത ചിലത് ഞാൻ ചെയ്യും. ആരെങ്കി
ലും വിശദീകരിച്ചു തന്നാൽപോലും നിങ്ങളത്
വിശ്വസിക്കില്ല.'" *ഹബക്കൂക്ക് 1:5*

**42**പൌലൊസും ബർന്നബാസും യെഹൂദപ്പ
ള്ളി വിടാറായപ്പോൾ ജനങ്ങൾ അവരോട് അടു
ത്ത ശബ്ബത്തുദിവസം വീണ്ടും വരണമെന്നും
തങ്ങളോട് ഇക്കാര്യങ്ങൾ കൂടുതൽ പറയണമെ
ന്നും ആവശ്യപ്പെട്ടു. **43**യോഗാനന്തരം അവിടെ
നിന്നും അനേകം യെഹൂദർ പൌലൊസിനെ
യും ബർന്നബാസിനെയും പിന്തുടർന്നു. യെ
ഹൂദരും, യെഹൂദമതത്തിലേക്കു മാറിവന്ന അനേ
കംപേരും അവരോടൊപ്പമുണ്ടായിരുന്നു. സത്യ
ദൈവത്തെ ഈ മതം മാറിയവരും ആരാധിച്ചിരു
ന്നു. ദൈവത്തിൻെറ കാരുണ്യത്തിലുള്ള വിശ്വാ
സം തുടരാൻ പൌലൊസും ബർന്നബാസും
അവരെ പ്രേരിപ്പിച്ചു കൊണ്ടിരുന്നു.
**44**അടുത്ത ശബ്ബത്തുദിവസം നഗരത്തിലെ
എല്ലാ ആളുകളും കർത്താവിൻെറ വചനങ്ങൾ
കേൾക്കാൻ ഒത്തുകൂടിയിരുന്നു. **45**യെഹൂദർ
അവിടെ എല്ലാവരെയും കണ്ടു. അവർ അസൂ
യാലുക്കളായി. അവർ നിന്ദ്യമായ വാക്കുകൾ
ഉപയോഗിക്കുകയും പൌലൊസിൻെറ വാക്കു
കളെ എതിർക്കുകയും ചെയ്തു. **46**എന്നാൽ
പൌലൊസും ബർന്നബാസും വളരെ ധൈര്യ
ത്തോടെ പറഞ്ഞു, "ദൈവസന്ദേശം യെഹൂദ
രായ നിങ്ങളോടാണ് ഞങ്ങൾ ആദ്യം പ്രസംഗി
ക്കേണ്ടത്. എന്നാൽ നിങ്ങളതു നിരാകരിക്കുന്നു.
നിത്യജീവന് നിങ്ങൾ നിങ്ങളെത്തന്നെ അനർ
ഹരാക്കുന്നു! അതുകൊണ്ട് ഞങ്ങളിതാ ജാതിക
ളിലേക്കു തിരിയുന്നു! **47**ഇതു ചെയ്യാനാണു കർ
ത്താവ് ഞങ്ങളോടാവശ്യപ്പെട്ടത്. കർത്താവ്
പറഞ്ഞു:
'ജാതികൾക്കു പ്രകാശമാകുവാനാണു നിന്നെ
ഞാൻ സൃഷ്ടിച്ചത്, അങ്ങനെ ലോകം മുഴുവനും
ഉള്ളവർക്ക് രക്ഷയുടെ മാർഗ്ഗം കാണിക്കാനും.'"
*യെശയ്യാവ് 49:6*

**48**പൌലൊസിൻെറ ഈ വാക്കുകൾകേട്ട
ജാതികൾ സന്തുഷ്ടരായി. അവർ കർത്താവി
ൻെറവചനത്തെ ആദരിച്ചു. അനേകർ ആ
സന്ദേശത്തിൽ വിശ്വസിച്ചു. നിത്യജീവനു
തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു അവർ. **49**കർ
ത്താവിൻെറ സന്ദേശം രാജ്യം മുഴുവനും പ്രചരി
പ്പിക്കപ്പെട്ടു. **50**പക്ഷേ ഭക്തസ്ത്രീകളെയും നഗ

രനേതാക്കളെയും ഇളക്കിവിട്ട് യെഹൂദർ പൌലൊസിനെയും ബർന്നബാസിനെയും പീഡിപ്പിക്കാൻ തുടങ്ങി. അങ്ങനെ അവർ ബർന്നബാസിനെയും പൌലൊസിനെയും നഗരാതിർത്തിക്കു പുറത്തേക്കു ഓടിച്ചു. 51പൌലൊസും ബർന്നബാസും തങ്ങളുടെ കാലിലെ പൊടി കുടഞ്ഞു കളഞ്ഞു. പിന്നീടവർ ഇക്കോന്യയിലേക്കു പോയി. 52എന്നാൽ അന്ത്യൊക്ക്യായിലുള്ള യേശുവിൻെറ ശിഷ്യന്മാർ സന്തോഷം നിറഞ്ഞവരും പരിശുദ്ധാത്മാവിൽ പരിപൂതരുമായിത്തീർന്നു.

### പൌലൊസും ബർന്നബാസും ഇക്കോന്യയിൽ

14 പൌലൊസും ബർന്നബാസും ഇക്കോന്യയിലേക്കു പോയി. അവർ യെഹൂദപ്പള്ളിയിലേക്കു കയറി. (എല്ലാ നഗരങ്ങളിലും അവർ ഇതു തന്നെയാണു ചെയ്തത്.) അവർ അവിടത്തെ ജനങ്ങളോടു സംസാരിച്ചു. അനവധിയെ ഹൂദരും, യവനരും അവരെ വിശ്വസിക്കും വിധം പൌലൊസും ബർന്നബാസും നന്നായി പ്രസംഗിച്ചു. 2എന്നാൽ യെഹൂദരിൽ ചിലർ വിശ്വസിച്ചില്ല. അവർ ജാതികളെ ദുഷ്പ്രേരണ ചെലുത്തി വിശ്വാസികൾക്കെതിരെ തിരിച്ചു. 3എന്നാൽ പൌലൊസും ബർന്നബാസും ഇക്കോന്യയിൽ വളരെക്കാലം താമസിക്കുകയും കർത്താവിനുവേണ്ടി ധൈര്യപൂർവ്വം സംസാരിക്കുകയും ചെയ്തു. ദൈവത്തിൻെറ കാരുണ്യത്തെപ്പറ്റി അവർ പ്രഭാഷണം നടത്തി. വീര്യപ്രവൃത്തികൾ വഴി തങ്ങൾ പറയുന്നത് സത്യമാണെന്ന് തെളിയിക്കാൻ കർത്താവ് പൌലൊസിനെയും ബർന്നബാസിനെയും സഹായിച്ചു. 4എന്നാൽ നഗരവാസികളിൽ ചിലർ യെഹൂദരോടു ചേർന്നു. മറ്റുള്ളവർ പൌലൊസിൻെറയും ബർന്നബാസിൻെറയും ഭാഗത്തായിരുന്നു. അങ്ങനെ നഗരം വിഭജിക്കപ്പെട്ടു.

5ഏതാനും ജാതികളും യെഹൂദരും അവരുടെ നേതാക്കളുംചേർന്ന് പൌലൊസിനെയും ബർന്നബാസിനെയും പീഡിപ്പിക്കാൻ ശ്രമിച്ചു. അവരെ കല്ലെറിഞ്ഞു കൊല്ലണമെന്നായിരുന്നു ശത്രുക്കളുടെ ഉദ്ദേശം. 6ഇക്കാര്യം മനസ്സിലാക്കിയ പൌലൊസും ബർന്നബാസും നഗരം വിട്ടു. അവർ ലുക്കവോന്യയിലെ ലുസ്ത്രയിലേക്കും ദെർബ്ബയിലേക്കും പോയി. പിന്നെ അവയ്ക്കു ചുറ്റുമുള്ള നഗരങ്ങളിലേക്കും. 7അവിടെയൊക്കെ അവർ സുവിശേഷം പ്രസംഗിച്ചു.

### പൌലൊസ് ലുസ്ത്രയിലും ദെർബ്ബയിലും

8ലുസ്ത്രയിൽ കാലിനു കുഴപ്പമുള്ള ഒരാളുണ്ടായിരുന്നു. ജന്മനാതന്നെ കാലുതളർന്ന അയാൾ ഇതുവരെയും നടന്നിട്ടില്ല. 9അയാൾ പൌലൊസിൻെറ പ്രഭാഷണം ശ്രവിക്കുകയായിരുന്നു. പൌലൊസ് അവനെ നോക്കി. ദൈവത്തിനു തന്നെ സുഖപ്പെടുത്തുവാനാകുമെന്ന് അവൻ വിശ്വസിക്കുന്നതായി പൌലൊസ് കണ്ടു. 10അതിനാൽ പൌലൊസ് വിളിച്ചു പറഞ്ഞു, “നിൻെറ കാലുകളിൽ എഴുന്നേറ്റു നിൽക്കുക!” അയാൾ ചാടിയെഴുന്നേറ്റു നടക്കാൻ തുടങ്ങി. 11പൌലൊസിൻെറ പ്രവൃത്തികൾ കണ്ട ജനം അവരുടെ ലുക്കവോന്യഭാഷയിൽ വിളിച്ചു പറഞ്ഞു, “ദൈവങ്ങൾ മനുഷ്യരെപ്പോലെയായിരിക്കുന്നു!അവർ നമ്മുടെയടുത്തേക്കിറങ്ങിവന്നിരിക്കുന്നു!” 12ജനം ബർന്നബാസിനെ “സിയൂസ്”എന്നു വിളിക്കാൻ തുടങ്ങി. പൌലൊസിനെ അവർ “ഹെർമെസ്” എന്നും വിളിച്ചു. കാരണം അയാളായിരുന്നു മുഖ്യപ്രഭാഷകൻ. 13സിയൂസ്ദേവൻെറ ദേവാലയം നഗരത്തിനടുത്തായിരുന്നു. ആ ദേവാലയത്തിലെ പുരോഹിതന്മാർ ഏതാനും കാളകളെയും പുഷ്പഹാരങ്ങളെയും കവാടത്തിങ്കലേക്കു കൊണ്ടുവന്നു. അവനും ജനങ്ങളും അതുകൊണ്ടു പൌലൊസിനും ബർന്നബാസിനും ബലിയർപ്പിക്കാൻ ആഗ്രഹിച്ചിരുന്നു.

14എന്നാൽ ഇക്കാര്യം അറിഞ്ഞ അപ്പൊസ്തലന്മാരായ പൌലൊസും ബർന്നബാസും തങ്ങളുടെ വസ്ത്രങ്ങൾ വലിച്ചുകീറി. എന്നിട്ടവർ ആളുകൾക്കിടയിലേക്ക് ഓടിക്കയറി വിളിച്ചു കൂവി: 15“മനുഷ്യരേ, നിങ്ങളെന്തിനാണിതൊക്കെചെയ്യുന്നത്? ഞങ്ങൾ ദൈവങ്ങളല്ല! ഞങ്ങൾക്കും നിങ്ങൾക്കുള്ള പോലെ വികാരങ്ങളുണ്ട്! സുവിശേഷം നിങ്ങളോടു പറയാനാണ് ഞങ്ങൾ വന്നത്. ഈ ഉപയോഗശൂന്യമായ പ്രവൃത്തികളിൽനിന്നും പിന്മാറാൻ ഞങ്ങൾ നിങ്ങളോടു പറയുന്നു. നിങ്ങൾ ജീവിക്കുന്ന സത്യദൈവത്തിലേക്കു തിരിയൂ. ആകാശവും ഭൂമിയും കടലും അവയിലുള്ളവയും സൃഷ്ടിച്ചത് അവൻ ഒരുവനാണ്. 16മുമ്പ് ദൈവം എല്ലാ ജനതകളെയും അവരുടെ ഇഷ്ടത്തിനു വിട്ടിരുന്നു. 17എങ്കിലും താനാണു സത്യമെന്നു അവൻ കാണിച്ചിരുന്നു: അവൻ നിങ്ങൾക്കായി നന്മ ചെയ്തുകൊണ്ടേയിരുന്നു. നിങ്ങൾക്ക് അവൻ ആകാശത്തുനിന്നും മഴ നൽകുന്നു. തക്കസമയത്ത് നിങ്ങൾക്ക് വിളവു തരുന്നു. നിറയെ ആഹാരം അവൻ നിങ്ങൾക്കു തരികയും മനസ്സിനെ ആഹ്ലാദം കൊണ്ടു നിറയ്ക്കുകയും ചെയ്യുന്നു.” 18പൌലൊസും ബർന്നബാസും ജനങ്ങളോട് ഇതൊക്കെ പറഞ്ഞു. എന്നാലും തങ്ങൾക്കു ബലിയർപ്പിക്കുന്നതിൽനിന്ന് ജനങ്ങളെ അല്പമായി മാത്രമെ തടയാനായുള്ളൂ.

19അപ്പോൾ ഏതാനും യെഹൂദന്മാർ അന്ത്യൊക്ക്യായിൽനിന്നും ഇക്കൊന്യയിലേക്കു വന്നു. പൌലൊസിനെതിരെ തിരിയാനവർ ജനങ്ങളെ നിർബന്ധിച്ചു. അതിനാലവർ പൌലൊസിനെ കല്ലെറിയുകയും വലിച്ചിഴച്ചു പട്ടണത്തിനു പുറത്താക്കുകയും ചെയ്തു. തങ്ങൾ പൌലൊസിനെ കൊന്നുവെന്ന് ജനങ്ങൾ കരുതി. 20യേശുവിൻെറ ശിഷ്യന്മാർ പൌലൊസിനുചുറ്റും കൂടുകയും അവൻ എഴുന്നേറ്റു പട്ടണത്തിലേക്കു മടങ്ങിപ്പോവുകയും ചെയ്തു. പിറ്റേന്ന്, അവനും ബർന്നബാസും ദെർബ്ബെനഗരത്തിലേക്കു പോയി.

### സിറിയായിലെ അന്ത്യൊക്ക്യയിലേക്കു മടങ്ങുന്നു

21പൌലൊസും ബർന്നബാസും ദെർബ്ബയിലും സുവിശേഷം പ്രസംഗിച്ചു. അനേകം പേർ യേശുവിൻെറ അനുയായികളായി. പൌലൊസും ബർന്നബാസും ലുസ്ത്രാ, ഇക്കോന്യ, അന്ത്യൊക്ക്യാ എന്നിവിടങ്ങളിലേക്കു മടങ്ങി. 22ആ നഗരങ്ങളിൽ അവർ യേശുവിൻെറ അനുയായികളെ ശക്തരാക്കി. വിശ്വാസികളായിരിക്കാൻ അവർ അനുയായികളെ സഹായിച്ചു. പൌലൊസും ബർന്നബാസും പറഞ്ഞു, “ദൈവരാജ്യത്തേക്കുള്ള നമ്മുടെ വഴിയിൽ നമുക്ക് ഒരുപാട് സഹിക്കേണ്ടതുണ്ട്.” 23ഓരോ സഭയ്ക്കും അവർ മൂപ്പന്മാരെ നിയമിച്ചു. അവർ മൂപ്പന്മാർക്കുവേണ്ടി ഉപവസിക്കുകയും പ്രാർ

ത്ഥിക്കുകയും ചെയ്തു. കർത്താവായ യേശു
വിൽ വിശ്വസിച്ചവരാണ് ഈ മൂപ്പന്മാർ. അതി
നാൽ പൌലൊസും ബർന്നബാസും അവരെ
കർത്താവിൽ സമർപ്പിച്ചു.
24പൌലൊസും ബർന്നബാസും പിസിദ്യാ
യിലൂടെ കടന്നു. പിന്നെയവർ പംഫുല്യരാജ്യ
ത്തെത്തി. 25പെർഗ്ഗായിൽ അവർ ദൈവസന്ദേ
ശം പ്രസംഗിക്കുകയും തുടർന്ന് അത്തല്യെയി
ലേക്കു പോവുകയും ചെയ്തു. 26അവിടെനി
ന്നും അവർ സിറിയായിലെ അന്ത്യോക്ക്യായി
ലേക്കു പോയി. അവിടെവച്ചാണ് പൌലൊ
സും ബർന്നബാസും വിശ്വാസികളാൽ ദൈവ
ത്തിനു സമർപ്പിക്കപ്പെട്ടതും ഇപ്പോഴത്തെ
ജോലിക്കു നിയോഗിക്കപ്പെട്ടതും. ഇപ്പോൾ
അവർ ആ പ്രവൃത്തി പൂർത്തീകരിച്ചിരിക്കുന്നു.
27ഇവിടെ എത്തിച്ചേർന്ന പൌലൊസും ബർ
ന്നബാസും സഭ വിളിച്ചുകൂട്ടി. ദൈവം തങ്ങ
ളോടുകൂടെ ചെയ്തതെല്ലാം അവർ വിശ്വാസി
കളോടു പറഞ്ഞു. “അന്യദേശക്കാർക്കും (ജാതി
കൾ) വിശ്വസിക്കത്തക്കവിധം ദൈവം ഒരു
വാതിൽ തുറന്നു.” 28പൌലൊസും ബർന്നബാ
സും ക്രിസ്തുവിന്റെ വിശ്വാസികളോടൊത്ത്
വളരെ നാൾ കഴിഞ്ഞു.

### യെരൂശലേമിലെ യോഗം

15 യെഹൂദ്യയിൽനിന്നും കുറെപ്പേർ
അന്ത്യോക്ക്യയിലേക്കു വന്നു. അവർ
ജാതികളായ സഹോദരന്മാരെ ഉപദേശിച്ചു തുട
ങ്ങി: “പരിഛേദിക്കപ്പെടാത്ത പക്ഷം നിങ്ങൾ
രക്ഷിക്കപ്പെടില്ല. അങ്ങനെ ചെയ്യുവാൻ
മോശെ നിഷ്കർഷിച്ചിട്ടുണ്ട്.” 2ഈ ഉപദേശ
ത്തിനെതിരായിരുന്നു പൌലൊസും ബർന്ന
ബാസും. ഇക്കാര്യത്തിൽ കാതലായ തർക്കം
ഉണ്ടായിരുന്നു. അതിനാൽ പൌലൊസിനെയും
ബർന്നബാസിനെയും മറ്റു ചിലരേയും യെരൂശ
ലേമിലേക്കയയ്ക്കാൻ ആ സംഘം തീരുമാനി
ച്ചു. ഈ പ്രശ്നം സംബന്ധിച്ച് അപ്പൊസ്തല
ന്മാരും മൂപ്പന്മാരുമായി സംസാരിക്കുന്നതിനായാ
ണ് അവർ അങ്ങോട്ടുപോകുന്നത്.
3സഭയുടെ സഹായത്തോടെയാണവർ യാത്ര
തിരിച്ചത്. ഫൊയ്നീക്ക്യ, ശമര്യ എന്നീ രാജ്യങ്ങ
ളിലൂടെ അവർ കടന്നുപോയി. സത്യദൈവ
ത്തിലേക്കു ജാതികൾ വന്നകാര്യമെല്ലാം അവർ
ആ രാജ്യക്കാരോടു പ്രസംഗിച്ചു. ആ വാർത്ത
കൾ സഹോദരന്മാരെ ആഹ്ളാദിപ്പിച്ചു. 4പൌ
ലൊസും ബർന്നബാസും മറ്റുള്ളവരും യെരൂശ
ലേമിൽ എത്തി. അപ്പൊസ്തലന്മാരും മൂപ്പന്മാ
രും വിശ്വാസി സമൂഹവും അവരെ സ്വാഗതം
ചെയ്തു. ദൈവം തങ്ങളിലൂടെ ചെയ്തതെല്ലാം
അവർ വിശദീകരിച്ചു. 5യെരൂശലേമിലെ
വിശ്വാസികളിൽ ചിലർ പരീശന്മാരുടെ വിഭാ
ഗത്തിൽ പെടുന്നവരായിരുന്നു. അവർ എഴു
ന്നേറ്റുനിന്നു പറഞ്ഞു, “ജാതികളിൽനിന്നു
വന്ന വിശ്വാസികൾ പരിച്ഛേദിക്കപ്പെടണം.
മോശെയുടെ ന്യായപ്രമാണം അനുസരിക്കുവാ
നും നാം അവരോടു പറയണം.”
6അനന്തരം ഈ പ്രശ്നത്തെക്കുറിച്ച് പഠിക്കു
ന്നതിന് അപ്പൊസ്തലന്മാരും മൂപ്പന്മാരും ഒത്തു
കൂടി. 7ഒരു വലിയ ചർച്ചതന്നെ ഇക്കാര്യ
ത്തിൽ നടന്നു. അപ്പോൾ പത്രൊസ് എഴുന്നേറ്റു
നിന്ന് അവരോടു പറഞ്ഞു, “എന്റെ സഹോദ
രന്മാരേ, മുൻദിവസങ്ങളിലെന്താണുണ്ടായതെ
ന്നു നിങ്ങൾക്ക് ഓർമ്മയുണ്ടാകുമെന്ന് എനിക്ക
റിയാം. ജാതികളോട് സുവിശേഷം പ്രസംഗിക്കു
ന്നതിന് അന്ന് ദൈവം എന്നെ നിങ്ങളുടെ
ഇടയിൽനിന്നും തിരഞ്ഞെടുത്തു. അവർ എന്നി
ൽനിന്ന് സുവിശേഷം കേൾക്കുകയും വിശ്വസി
ക്കുകയും ചെയ്തു. 8എല്ലാ മനുഷ്യരുടെ ചിന്ത
കളും ദൈവത്തിനറിയാം. അവൻ ജാതികളെ
സ്വീകരിക്കുകയും ചെയ്തു. നമ്മളോടു ചെയ്ത
തുപോലെതന്നെ അവർക്കു പരിശുദ്ധാത്മാവി
നെ നൽകിക്കൊണ്ടാണ് ഇതു നമുക്കു കാട്ടിത്ത
ന്നത്. 9ദൈവത്തിന് അവർ നമ്മിൽനിന്നും വ്യ
ത്യസ്തരല്ല. അവർ വിശ്വസിച്ചപ്പോൾ ദൈവം
അവരുടെ ഹൃദയങ്ങൾ പരിശുദ്ധമാക്കി. 10പി
ന്നെ എന്തിനാണു നിങ്ങൾ ജാതികളിൽനിന്നു
വന്ന സഹോദരന്മാരുടെ കഴുത്തിൽ ഭാരം
വയ്ക്കുന്നത്? നിങ്ങൾ ദൈവകോപം ഉണ്ടാക്കു
കയല്ലേ? നമ്മൾക്കോ, നമ്മുടെ പിതാക്കൾക്കോ
ആ ഭാരം ചുമക്കാൻ പര്യാപ്തമായ ശക്തിയി
ല്ലായിരുന്നു. 11കർത്താവായ യേശുവിന്റെ കാ
രുണ്യത്താൽ നമ്മളും ഇവരും രക്ഷപ്രാപിയ്ക്കു
മെന്ന് നാം വിശ്വസിക്കുന്നു.”
12സഭമുഴുവൻ അടങ്ങി. അവർ പൌലൊസി
ന്റെയും ബർന്നബാസിന്റെയും വാക്കുകൾ
ശ്രദ്ധിച്ചു. ജാതികൾക്കിടയിൽ തങ്ങളിലൂടെ
ദൈവം പ്രവർത്തിച്ച എല്ലാ വീര്യപ്രവൃത്തിക
ളെപ്പറ്റിയും, അത്ഭുതങ്ങളെപ്പറ്റിയും പൌലൊ
സും ബർന്നബാസും അവരോടു പറഞ്ഞു.
13അവർ പ്രഭാഷണം അവസാനിപ്പിച്ചു. തുടർ
ന്ന് യാക്കോബ് പ്രസംഗിച്ചു. അവൻ പറഞ്ഞു,
“എന്റെ സഹോദരന്മാരേ, എന്നെ ശ്രദ്ധിക്കുക.
14ജാതികളോട് തന്റെ സ്നേഹം ദൈവം എങ്ങ
നെ വെളിപ്പെടുത്തിയെന്ന് ശിമോൻപത്രൊസ്
നമ്മോടു പറഞ്ഞു. ആദ്യമായി ദൈവം ജാതിക
ളെ തിരഞ്ഞെടുത്ത് തന്റെ ജനമാക്കി. 15പ്രവാ
ചകരും ഇതു തന്നെ പറയുന്നു:

16ഇതിനുശേഷം ഞാൻ തിരിച്ചുവരും. ദാവീദി
ന്റെ ഭവനം ഞാൻ വീണ്ടും പണിയും. അതി
പ്പോൾ വീണിരിക്കുകയാണ്. ജീർണ്ണിച്ചുകിട
ക്കുന്ന അതിന്റെ ഭാഗങ്ങൾ ഞാൻ വീണ്ടും
പണിയും. അവന്റെ വീട് ഞാൻ പുത്തനാക്കും.
17പിന്നീട് മറ്റുള്ളവരും കർത്താവിനെ അന്വേ
ഷിക്കും. അതോടൊപ്പം എന്റെ ആളുകളായി
മാറിയ ജാതികളും. ഇതെല്ലാം ചെയ്ത കർത്താ
വ് ഇത് അരുളി. അവനാണല്ലോ ഇതെല്ലാം
സഫലമാക്കുക. *ആമോസ് 9:11-12*

18“ആരംഭം മുതൽക്കേ ഇക്കാര്യങ്ങൾ വെളിപ്പെ
ട്ടിരുന്നു.
19“ദൈവത്തിലേക്കു തിരിഞ്ഞ ജാതികളുടെ
കാര്യത്തിൽ അതിനാൽ നമ്മൾ അസഹിഷ്ണ
ത കാട്ടേണ്ടതില്ല എന്നു ഞാൻ കരുതുന്നു. 20പക
രം നാം അവർക്കു കത്തെഴുതണം. അതിൽ
അവരോടു നാം ഇതൊക്കെ പറയണം: വിഗ്രഹ
ങ്ങൾക്കു സമർപ്പിക്കപ്പെട്ട ആഹാരം ഭക്ഷിക്ക
രുത്. (അതു ഭക്ഷണത്തെ അശുദ്ധമാക്കുന്നു)
വ്യഭിചരിക്കരുത്, രക്തം രുചിക്കരുത്. ശ്വാസം
മുട്ടിച്ചു കൊല്ലപ്പെട്ടമൃഗത്തെ തിന്നരുത്.
21മോശെയുടെ ന്യായപ്രമാണം പഠിപ്പിക്കുന്ന
വർ എല്ലായിടവുമുള്ളതിനാൽ അവർക്കിതൊ
ന്നും ചെയ്യാനാവില്ല. മോശെയുടെ വചനങ്ങൾ
വർഷങ്ങളായി എല്ലാ ശബ്ബത്തുദിവസവും
യെഹൂദപ്പള്ളികളിൽ വായിക്കപ്പെടാറുണ്ട്.”

### ജാതികളിൽ നിന്നുള്ള വിശ്വാസികൾക്കുള്ള കത്ത്

22പൌലൊസിനോടും ബർന്നബാസിനോടു

മൊപ്പം ഏതാനും പേരെ അന്ത്യൊക്ക്യയിലേക്ക്
അയയ്ക്കണമെന്ന് അപ്പൊസ്തലന്മാരും മൂപ്പ
ന്മാരും സഭമുഴുവനും തന്നെ ആലോചിച്ചു.
തങ്ങൾക്കിടയിൽനിന്നും ഏതാനും പേരെ തെര
ഞ്ഞെടുക്കാൻ അവർ തീരുമാനിച്ചു. ബർശബാ
സ് എന്നപേരിലും വിളിയ്ക്കുന്ന യൂദയേയും,
ശീലാസിനെയും അവർ തിരഞ്ഞെടുത്തു.
യെരൂശലേമിലെ സഹോദരന്മാർക്ക് ആദരണീ
യരാണവർ. 23സഭ അവരുടെ കൈയിൽ ഒരു
കത്തും കൊടുത്തയച്ചു. കത്തിൽ ഇങ്ങനെ എഴു
തിയിരുന്നു:

നിങ്ങളുടെ സഹോദരന്മാരായ അപ്പൊസ്ത
ലന്മാരിൽനിന്നും,

മൂപ്പന്മാരിൽനിന്നും അന്ത്യൊക്ക്യയിലെയും,
സുറിയായിലെയും കിലിക്യായിലെയും ജാതി
കളിൽനിന്നുവന്ന എല്ലാ സഹോദരന്മാർക്കും.

പ്രിയസഹോദരന്മാരേ,

24ഞങ്ങൾക്കിടയിലെ ഏതാനും പേർ നിങ്ങളു
ടെയടുക്കൽ വന്നതായി ഞങ്ങളറിഞ്ഞു. അവർ
പറഞ്ഞ കാര്യങ്ങൾ നിങ്ങളെ ശല്യപ്പെടുത്തു
കയും കുഴക്കുകയും ചെയ്തു. എന്നാൽ ഞങ്ങൾ
അയച്ചവരല്ല അവർ. 25ഏതാനും പുരുഷന്മാരെ
തിരഞ്ഞെടുത്ത് നിങ്ങളുടെയിടയിലേക്കയയ്
ക്കാൻ ഞങ്ങൾ ഒരുമിച്ചു തീരുമാനിച്ചിട്ടുണ്ട്.
നമ്മുടെ പ്രിയസുഹൃത്തുക്കളായ ബർന്നബാ
സിനോടും പൌലൊസിനോടുമൊപ്പം ഏതാ
നും പുരുഷന്മാരെ തിരഞ്ഞെടുത്തയയ്ക്കും.
26ബർന്നബാസും പൌലൊസും നമ്മുടെ കർ
ത്താവായ യേശുക്രിസ്തുവിനുവേണ്ടി ജീവി
തം സമർപ്പിച്ചവരാണ്. 27അതിനാൽ ഞങ്ങൾ
യൂദയേയും, ശീലാസിനേയും അവരോടൊത്ത
യയ്ക്കുന്നു. അവർ നിങ്ങളോടു അതേകാര്യ
ങ്ങൾ വായ്വാക്കാൽ പറയും. 28നിങ്ങൾക്ക് കൂടു
തൽ ഭാരം ഉണ്ടാകരുതെന്ന് പരിശുദ്ധാത്മാവ്
വിചാരിക്കുന്നതിനാൽ ഞങ്ങൾ അതംഗീകരി
ക്കുന്നു. നിങ്ങൾ താഴെപ്പറയുന്ന കാര്യങ്ങൾ
മാത്രമേ ചെയ്യേണ്ടതുള്ളൂ:

29വിഗ്രഹങ്ങൾക്കു സമർപ്പിക്കപ്പെട്ടവ ഭക്ഷി
ക്കരുത്. രക്തം രുചിക്കരുത്, ശ്വാസം മുട്ടിച്ചു
കൊല്ലപ്പെട്ടമൃഗത്തെ ഭക്ഷിക്കരുത്. വ്യഭിചരി
ക്കരുത്.

ഇക്കാര്യങ്ങളിൽനിന്നെല്ലാം അകന്നു കഴി
ഞ്ഞാൽ നിങ്ങൾ നന്നായിവരും. നന്നായി
വരട്ടെ.

30അതുകൊണ്ട് പൌലൊസും, ബർന്നബാ
സും, യൂദയും, ശീലാസും യെരൂശലേം വിട്ടു.
അവർ അന്ത്യൊക്ക്യയിലേക്കു പോയി. അ
ന്ത്യൊക്ക്യയിൽ അവർ വിശ്വാസികളെ വിളി
ച്ചുകൂട്ടുകയും കത്ത് അവർക്കു നൽകുകയും
ചെയ്തു. 31അതു വായിച്ച വിശ്വാസികൾ ആ
ഹ്ളാദിച്ചു. കത്ത് അവരെ ആശ്വസിപ്പിച്ചു.
32പ്രവാചകരുമായ യൂദയും ശീലാസും സഹോ
ദരന്മാരെ ശക്തിപ്പെടുത്താൻ സഹായിച്ച ഒട്ട
നവധി കാര്യങ്ങൾ അവരോടു പറഞ്ഞു. 33അല്പ
നാൾ അവിടെ തങ്ങിയതിനുശേഷം യൂദയും
ശീലാസും അവിടംവിട്ടു. സഹോദരന്മാർ സമാ
ധാനത്തോടെ അവരെ അനുഗ്രഹിച്ചയച്ചു. യൂദ
യും ശീലാസും തങ്ങളെ അയച്ച യെരൂശലേ
മിലെ സഹോദരന്മാരുടെ അടുത്തേക്കു മടങ്ങി.
34*-35എന്നാൽ പൌലൊസും ബർന്നബാസും
അന്ത്യൊക്ക്യയിൽ തങ്ങി. അവർ മററനേകംപേ
രോടൊപ്പം സുവിശേഷം പ്രസംഗിക്കുകയും
കർത്താവിൻെറ സന്ദേശം ജനങ്ങളെ പഠിപ്പി
ക്കുകയും ചെയ്തു.

### പൌലൊസും ബർന്നബാസും വേർപിരിയുന്നു

36ഏതാനുംദിവസങ്ങൾ കഴിഞ്ഞ്, പൌലൊ
സ് ബർന്നബാസിനോടു പറഞ്ഞു, “കർത്താ
വിൻെറ സന്ദേശം നമ്മൾ പല പട്ടണങ്ങളിലും
പ്രസംഗിച്ചു. നമുക്ക് ആ നഗരങ്ങളിലേക്കു മട
ങ്ങി അവിടുത്തെ സഹോദരീസഹോദരന്മാ
രുടെ പ്രവൃത്തികൾ നിരീക്ഷിക്കാം.” 37യോഹ
ന്നാൻ എന്ന മർക്കൊസിനെയും തങ്ങളുടെ
കൂടെകൊണ്ടുപോകാൻ ബർന്നബാസ് ആഗ്ര
ഹിച്ചു. 38പക്ഷേ അവരുടെ ആദ്യയാത്രയിൽ
തന്നെ പംഫുല്യായിൽ വച്ചു തന്നെ യോഹ
ന്നാൻ (മർക്കൊസ്) അവരെ വിട്ടുപോവുകയും
ജോലിയിൽ അവരോടൊപ്പം തുടരാതിരിക്കുക
യും ചെയ്തു. അതിനാൽ അവനെയും കൊണ്ടു
പോകരുതെന്ന് പൌലൊസ് ശക്തമായി ആവ
ശ്യപ്പെട്ടു. 39ഇതെപ്പറ്റി പൌലൊസും ബർന്ന
ബാസും വലിയ തർക്കത്തിലായി. അവർ വേർ
പിരിഞ്ഞ് വ്യത്യസ്തമാർഗ്ഗങ്ങളിലേക്കു പോ
യി. ബർന്നബാസ് മർക്കൊസിനെയും കൂട്ടി
സൈപ്രസിലേക്കു കപ്പൽ കയറി. 40പൌലൊ
സ് ശീലാസിനേയും തന്നോടൊത്തു കൂട്ടി. അ
ന്ത്യൊക്ക്യായിലുള്ള സഹോദരന്മാർ കർത്താവി
ൻെറ കൃപയിൽ പൌലൊസിനെ ഏല്പിച്ചു.
41പൌലൊസും ശീലാസും സുറിയ, കിലിക്യാ
എന്നീ രാജ്യങ്ങളിൽ സഭകളെ ശക്തിപ്പെടുത്തി
ക്കൊണ്ടു പര്യടനം നടത്തി.

### തിമൊഥെയൊസ് പൌലൊസിനോടും ശീലാസിനോടുമൊപ്പം പോകുന്നു

16 പൌലൊസ് ദെർബ്ബയിലേക്കും ലുസ്രയി
ലേക്കും പോയി. തിമൊഥെയൊസ് എന്നു
പേരായ ക്രിസ്തുവിൻെറ ഒരു ശിഷ്യൻ അവി
ടെയുണ്ടായിരുന്നു. തിമൊഥെയൊസിൻെറ
അമ്മ ഒരു യെഹൂദവിശ്വാസിനിയായിരുന്നു.
അവൻെറ അപ്പൻ ഒരു യവനക്കാരനുമായിരു
ന്നു. 2ലുസ്രയിലും ഇക്കോന്യയിലുമുള്ള വിശ്വാ
സികൾ തിമൊഥെയൊസിനെ ആദരിച്ചിരുന്നു.
അവർ അവനെപ്പറ്റി നല്ലതുമാത്രം പറഞ്ഞു.
3പൌലൊസിനു തിമൊഥെയൊസും തൻെറ
കൂടെ സഞ്ചരിക്കണമെന്നുണ്ടായിരുന്നു. എ
ന്നാൽ തിമൊഥെയൊസിൻെറ അപ്പൻ യവന
ക്കാരനാണെന്ന് സ്ഥലവാസികൾക്കെല്ലാം അറി
യാം. അതിനാൽ പൌലൊസ് തിമൊഥെയൊ
സിനെ പരിച്ഛേദനം ചെയ്ത് യെഹൂദരെ
തൃപ്തരാക്കി. 4അനന്തരം പൌലൊസും സഹ
പ്രവർത്തകരും മറ്റു നഗരങ്ങളിലൂടെ സഞ്ചരി
ച്ചു. യെരൂശലേമിലെ അപ്പൊസ്തലന്മാരുടെ
യും യെഹൂദമൂപ്പന്മാരുടെയും തീരുമാനങ്ങളും
ചട്ടങ്ങളും വിശ്വാസികൾക്ക് അവർ നൽകി.
ഈ ചട്ടങ്ങൾ അനുസരിക്കാൻ അവർ വിശ്വാ
സികളോടു നിർദ്ദേശിച്ചു. 5അങ്ങനെ സഭകൾ
വിശ്വാസത്തിൽ ശക്തമായിക്കൊണ്ടിരിക്കുക
യും ഓരോ ദിവസവും കൂടുതൽ വളർന്ന് വലു
തായിക്കൊണ്ടിരിക്കുകയും ചെയ്തു.

### പൌലൊസിനെ ആസ്യയിൽ നിന്നും വിളിച്ചു മാറ്റുന്നു

6പൌലൊസും കൂട്ടരും ഫ്രുഗ്യ, ഗലാത്യ

---

**വാക്യം 34** ചില ഗ്രീക്കു പതിപ്പുകളിൽ 34ാം വാക്യത്തിൽ “പക്ഷേ ശീലാസ് അവിടെത്തന്നെ തുടരാൻ തീരുമാനിച്ചു.” എന്നും കൂടിയുണ്ട്.

എന്നീ രാജ്യങ്ങളിലൂടെ സഞ്ചരിച്ചു. ആസ്യ
യിൽ സുവിശേഷം പ്രസംഗിക്കുന്നതിൽനിന്നും
പരിശുദ്ധാത്മാവ് അവരെ തടഞ്ഞു. 7അവർ
മുസ്യാ രാജ്യത്തിനടുത്തെത്തി. ബിഥുന്യരാജ്യ
ത്തേക്ക് പോവുകയാണവരുടെ ആവശ്യം. എ
ന്നാൽ യേശുവിന്റെ ആത്മാവ് അവരെ അതിന
നുവദിച്ചില്ല. 8അതിനാൽ അവർ മുസ്യാ കടന്ന്
ത്രോവാസിലേക്കു പോയി. 9അന്നുരാത്രി പൌ
ലൊസിനൊരു ദർശനമുണ്ടായി. അതിൽ മക്കെ
ദോന്യയിൽ നിന്നൊരാൾ പൌലൊസിനെ
സമീപിച്ചു. അയാൾ അവിടെനിന്നുകൊണ്ടു
യാചിച്ചു, “മക്കെദോന്യക്കുവന്ന് ഞങ്ങളെ
സഹായിക്കേണമേ.” 10പൌലൊസിനു ദർശന
മുണ്ടായതിനുശേഷം, ഞങ്ങൾ മക്കെദോന്യയി
ലേക്കു പോകാൻ തയ്യാറെടുത്തു. അന്നാട്ടുകാ
രോടു സുവിശേഷം പ്രസംഗിക്കാൻ ദൈവം
ഞങ്ങളെ വിളിച്ചിരിക്കുന്നുവെന്നു ഞങ്ങൾക്കു
മനസ്സിലായി.

### ലുദിയായുടെ പരിവർത്തനം

11ത്രോവാസിൽനിന്നും ഞങ്ങൾ നേരെ
സമൊത്രാക്കെയിലേക്കു കപ്പൽ കയറി. അടുത്ത
ദിവസം നവപൊലിക്കും സമുദ്രയാത്ര ചെയ്തു.
12പിന്നീട് ഫിലിപ്പിയിലേക്കു പോയി. മക്കെ
ദൊന്യയുടെ ആ ഭാഗത്തെ ഒരു പ്രധാന നഗര
മായിരുന്നു ഫിലിപ്പി. കൂടാതെ റോമാക്കാരുടെ
അധീന പ്രദേശവും. ഞങ്ങളവിടെ ഏതാനും
ദിവസം തങ്ങി.
13ശബ്ബത്തുദിവസം ഞങ്ങൾ നഗരകവാടം കട
ന്ന് നദീതീരത്തെത്തി. അവിടെ പ്രാർത്ഥന
യ്ക്കായി ഒരു പ്രത്യേകസ്ഥലം കണ്ടുപിടിക്കാ
മെന്നു ഞങ്ങൾ കരുതി. ഏതാനും സ്ത്രീകൾ
അവിടെ കൂടിയിരുന്നു. ഞങ്ങൾ അവിടിരുന്ന്
അവരുമായി സംഭാഷണം നടത്തി. 14തുയത്തൈ
രയിൽ നിന്നുവന്ന ലുദിയ, എന്നുപേരായ ഒരു
വൾ അവർക്കിടയിലുണ്ടായിരുന്നു. പട്ടു വില്പ
നയായിരുന്നു അവളുടെ തൊഴിൽ. അവൾ
ദൈവാരാധിക കൂടിയായിരുന്നു. ലുദിയ പൌ
ലൊസിനെ ശ്രദ്ധിച്ചു. കർത്താവ് അവളുടെ
ഹൃദയം തുറന്നു. പൌലൊസിന്റെ വാക്കുക
ളിൽ അവൾ വിശ്വസിച്ചു. 15അവളും അവളുടെ
വീട്ടിൽ വസിക്കുന്ന എല്ലാവരും സ്നാനം ചെയ്യ
പ്പെട്ടു. പിന്നീട് ലുദിയ, ഞങ്ങളെ തന്റെ വീട്ടി
ലേക്കു ക്ഷണിച്ചു. അവൾ പറഞ്ഞു, “ഞാൻ
കർത്താവായ യേശുവിന്റെ യഥാർത്ഥ വിശ്വാ
സിനിയാണെന്നു നിങ്ങൾക്കു ബോദ്ധ്യമായിട്ടു
ണ്ടെങ്കിൽ എന്റെ വീട്ടിൽ വന്നു താമസിച്ചാ
ലും.” അവളോടൊത്തു തങ്ങുവാൻ അവൾ
ഞങ്ങളെ നിർബന്ധിച്ചു.

### പൌലൊസും ശീലാസും തടവിൽ

16ഒരിക്കൽ ഞങ്ങൾ പ്രാർത്ഥനാസ്ഥലത്തേക്കു
പോകവേ ഞങ്ങൾക്കു ചിലതു സംഭവിച്ചു. ഒരു
ദാസ്യപെൺകുട്ടി എന്നെ സമീപിച്ചു. അവളെ
ഒരു പ്രത്യേകതരം ആത്മാവു ബാധിച്ചിരുന്നു.
അവൾക്കു ഭാവി പ്രവചനത്തിനുള്ള കഴിവ്
ആ ആത്മാവു നൽകിയിരുന്നു. ഇങ്ങനെ ചെയ്യു
കവഴി അവൾ തന്റെ ഉടമസ്ഥർക്ക് ധാരാളം
പണം സമ്പാദിച്ചു കൊടുത്തു. 17ആ പെൺകു
ട്ടി പൌലൊസിനെയും ഞങ്ങളെയും പിന്തുട
ർന്നു. അവളുറക്കെ പറഞ്ഞു, “ഈ മനുഷ്യർ
അത്യുന്നതനായ ദൈവത്തിന്റെ ദാസന്മാരാ
ണ്! നിങ്ങളുടെ രക്ഷാമാർഗ്ഗം അവർ പറഞ്ഞു
തരും.” 18പല ദിവസങ്ങൾ അവളിത് ആവർത്തി
ച്ചു. ഇത് പൌലൊസിനെ അസഹ്യപ്പെടുത്തു
കയും ആത്മാവിനു നേർക്കുതിരിഞ്ഞ് അയാൾ
പറയുകയും ചെയ്തു, “യേശുക്രിസ്തുവിന്റെ
ശക്തിയാൽ ഞാൻ നിന്നോടു കല്പിക്കുന്നു, അവ
ളിൽനിന്ന് പുറത്തുപോവുക.” പെട്ടെന്നു
തന്നെ ആ ആത്മാവ് അവളെ വിട്ടൊഴിഞ്ഞു.
19ആ ദാസിയുടെ യജമാനന്മാർ ഇതു കണ്ടു.
ഇനി തങ്ങൾക്കവളെ ഉപയോഗിച്ച് പണമുണ്ടാ
ക്കാനാവില്ലെന്ന് അവർ കണ്ടു. അതിനാലവർ
പൌലൊസിനെയും ശീലാസിനെയും പിടിച്ച്
നഗരസഭയിലേക്കു വലിച്ചിഴച്ചു കൊണ്ടുവന്നു.
നഗരപാലകർ അവിടെയുണ്ടായിരുന്നു. 20പൌ
ലൊസിനെയും ശീലാസിനെയും അവർ നേതാ
ക്കന്മാരുടെ മുമ്പിൽ കൊണ്ടുവന്നു പറഞ്ഞു,
“ഇവർ യെഹൂദരാണ്. അവർ നമ്മുടെ നഗര
ത്തിൽ കുഴപ്പങ്ങളുണ്ടാക്കുന്നു. 21അവർ ചില
അനുഷ്ഠാനങ്ങൾ പ്രയോഗത്തിൽ കൊണ്ടുവരു
വാൻ ശ്രമിക്കുന്നു. റോമാക്കാരായ നമുക്കിതു
ചെയ്യാനാവില്ല.” 22ജനം പൌലൊസിനും ശീ
ലാസിനും എതിരായിരുന്നു. നേതാക്കന്മാർ
പൌലൊസിന്റെയും ശീലാസിന്റെയും വ
സ്ത്രങ്ങൾ കീറുകയും അവരെ വടികൊണ്ടടി
ക്കുവാൻ ചിലരോടു പറയുകയും ചെയ്തു.
23ആളുകൾ പൌലൊസിനെയും ശീലാസിനെ
യും പലവട്ടം അടിച്ചു. അനന്തരം നേതാക്കൾ
അവരെ തടവറയിലിട്ടു. തടവറ സൂക്ഷിപ്പുകാ
രോട് നേതാക്കൾ പറഞ്ഞു, “അവരെ പ്രത്യേകം
സൂക്ഷിക്കുക.” 24അയാൾ ആ ഉത്തരവ് അനുസ
രിച്ച് തടവറയുടെ ഏറ്റവും ഉള്ളിൽ പൌലൊ
സിനെയും ശീലാസിനെയും ഇട്ടു. വലിയ തടി
ക്കട്ടകൾക്കിടയിൽ അവരുടെ കാലുകൾ കെട്ടി
യിട്ടു.
25പാതി രാത്രിയോടടുത്തപ്പോൾ പൌലൊ
സും ശീലാസും പ്രാർത്ഥിക്കുകയും ദൈവീക
ഗീതങ്ങൾ പാടുകയുമായിരുന്നു. മറ്റു തടവു
കാർ അവരെ ശ്രവിക്കുകയുമായിരുന്നു. 26പെ
ട്ടെന്ന്, ഒരു വലിയ ഭൂകമ്പമുണ്ടായി. തടവറയു
ടെ അടിത്തറ ഇളക്കുംവിധം ശക്തമായിരുന്നു
ആ ഭൂകമ്പം. അപ്പോൾ തടവറയുടെ എല്ലാ
വാതിലുകളും തുറക്കപ്പെട്ടു. എല്ലാ തടവുകാരും
ചങ്ങലകളിൽനിന്നും മോചിതരായി. 27തടവറ
സൂക്ഷിപ്പുകാരൻ ഉണർന്നു. തടവറയുടെ വാ
തിലുകൾ തുറന്നു കിടക്കുന്നതയാൾ കണ്ടു.
തടവുകാരൊക്കെ രക്ഷപ്പെട്ടിരിക്കുമെന്നയാൾ
കരുതി. അതിനാൽ അയാൾ വാളൂരി സ്വന്തം
ജീവനൊടുക്കാൻ പോകുകയായിരുന്നു. 28പ
ക്ഷേ പൌലൊസ് വിളിച്ചു പറഞ്ഞു, “അരുത്!
നിനക്കൊരു ഹാനിയും വരുത്തരുത്. ഞങ്ങളൊ
ക്കെയിവിടെയുണ്ട്.”
29ഒരു വിളക്കു കൊണ്ടുവരാൻ തടവറ സൂക്ഷി
പ്പുകാരൻ ആരോടോ പറഞ്ഞു. എന്നിട്ടയാൾ
അകത്തേക്ക് ഓടിക്കയറി. അയാൾ ഭയത്താൽ
വിറയ്ക്കുകയായിരുന്നു. പൌലൊസിന്റെയും
ശീലാസിന്റെയും മുമ്പിൽ അയാൾ വീണു.
30എന്നിട്ട് അയാൾ അവരെ പുറത്തു കൊണ്ടുവ
ന്നിട്ടു ചോദിച്ചു, “മനുഷ്യരേ, രക്ഷപ്രാപിപ്പാൻ
ഞാനെന്തു ചെയ്യണം?”
31അവർ അവനോടു പറഞ്ഞു, “കർത്താ
വായ യേശുവിൽ വിശ്വസിച്ചാൽ നീയും
നിന്റെ കുടുംബവും രക്ഷപ്രാപിയ്ക്കും.” 32അ
തിനാൽ അവർ അയാൾക്കും വീട്ടിലുള്ള എല്ലാ
വർക്കും കർത്താവിന്റെ സന്ദേശം പറഞ്ഞു
കൊടുത്തു. 33അപ്പോൾ രാത്രി വളരെ വൈകി
യിരുന്നു. എങ്കിലും പാറാവുകാരൻ ശീലാസി

നെയും പൌലൊസിനെയും കൊണ്ടുപോയി
അവരുടെ മുറിവുകൾ കഴുകി. അപ്പോൾ പാറാ
വുകാരനും കുടുംബാംഗങ്ങളും സ്നാനപ്പെട്ടു.
34അതിനുശേഷം അയാൾ അവരെ തന്റെ
വീട്ടിലേക്കു കൊണ്ടുപോയി അവർക്കു വേണ്ട
ഭക്ഷണം നൽകി. ദൈവത്തെ വിശ്വസിച്ചതിൽ
അവർ എല്ലാവരും സന്തോഷിച്ചു.
35പിറ്റേന്നുരാവിലെ നേതാക്കൾ ഏതാനും ഭട
ന്മാരെ പാറാവുകാരന്റെയടുത്തേക്കയച്ചു.
അവർ പറഞ്ഞു, “ആ മനുഷ്യരെ വെറുതെ
വിടുക!”
36പാറാവുകാരൻ പൌലൊസിനോടു പറ
ഞ്ഞു, “നിങ്ങളെ സ്വതന്ത്രരാക്കാൻ നേതാക്കൾ
ഏതാനും ഭടന്മാരെ അയച്ചിരിക്കുന്നു. നിങ്ങൾ
ക്കിപ്പോൾ സമാധാനത്തോടെ പോകാം!”
37എന്നാൽ പൌലൊസ് ഭടന്മാരോടു പറ
ഞ്ഞു, “ഞങ്ങൾ തെറ്റുകാരാണെന്നു തെളിയി
ക്കാൻ നിങ്ങളുടെ നേതാക്കൾക്കായിട്ടില്ല. എങ്കി
ലും അവർ ഞങ്ങളെ ജനമദ്ധ്യത്തിലിട്ടു മർദ്ദിക്കു
കയും തടവിലിടുകയും ചെയ്തു. റോമാപൌര
ന്മാരായ ഞങ്ങൾക്കും ചില അവകാശങ്ങളുണ്ട്.
ഇപ്പോൾ ഞങ്ങളെ രഹസ്യമായി വിട്ടയ
യ്ക്കാൻ അവർ ശ്രമിക്കുന്നു. ഇല്ല! അവർ നേരി
ട്ടുവന്നു ഞങ്ങളെ വിട്ടയയ്ക്കട്ടെ!”
38പട്ടാളക്കാർ പൌലൊസിന്റെ വാക്കുകൾ
നേതാക്കളോടു പറഞ്ഞു. പൌലൊസും ശീലാ
സും റോമാക്കാരാണെന്നറിഞ്ഞ നേതാക്കൾ ഭയ
ന്നു. 39അതിനാൽ അവർ വന്നു പൌലൊസി
നോടും ശീലാസിനോടും മാപ്പുപറഞ്ഞു.
അവർ, ഇരുവരേയും പുറത്തു കൊണ്ടുവന്ന്
അവരുടെ നഗരം വിട്ടുപോകാൻ പറഞ്ഞു.
40തടവറയിൽനിന്നും പുറത്തുവന്ന പൌലൊ
സും ശീലാസും ലുദിയായുടെ വീട്ടിലേക്കു
പോയി. അവിടെകണ്ട ഏതാനും വിശ്വാസി
കളെ ധൈര്യപ്പെടുത്തിയതിനുശേഷം അവർ
അവിടം വിട്ടു.

### പൌലൊസും ശീലാസും തെസ്സലൊനീക്കയിൽ

17 പൌലൊസും ശീലാസും അംഫിപൊലി
സിലും, അപ്പൊലോന്യയിലുംകൂടി സ
ഞ്ചരിച്ചു. അവർ തെസ്സലൊനിക്കയിൽ എത്തി.
അവിടെ ഒരു യെഹൂദപ്പള്ളിയുണ്ടായിരുന്നു.
2യെഹൂദരെ കാണുന്നതിന് പൌലൊസ് അ
ങ്ങോട്ടുകയറി. അങ്ങനെയായിരുന്നു അവന്റെ
പതിവ്. മൂന്നു ശബ്ബത്തിലും പൌലൊസ്
യെഹൂദരുമായി തിരുവെഴുത്തുകളിൽനിന്നും
സംസാരിച്ചു. 3പൌലൊസ് യെഹൂദർക്ക് തിരു
വെഴുത്തുകൾ വിശദീകരിച്ചു. ക്രിസ്തു മരിക്കു
കയും ഉയിർത്തെഴുന്നേൽക്കുകയും വേണ്ടിയിരു
ന്നെന്ന് കാണിച്ചു. പൌലൊസ് പറഞ്ഞു,
“ഞാൻ നിങ്ങളോടു പറയുന്ന ഈ യേശു തന്നെ
യാണ് ക്രിസ്തു.” 4യഥാർത്ഥദൈവത്തെ ആരാ
ധിച്ച ചില യവനക്കാർ അവിടെയുണ്ടായിരു
ന്നു. ഏതാനും പ്രധാനപ്പെട്ട സ്ത്രീകളും, ബോ
ദ്ധ്യംവന്ന അവരിൽ പലരും പൌലൊസിന്റെ
യും ശീലാസിന്റെയും കൂടെ ചേർന്നു.
5എന്നാൽ അവിശ്വാസികളായ ചില യെഹൂ
ദർ അസൂയാലുക്കളായി. ചന്തസ്ഥലത്തിന്റെ
ചുറ്റും അലഞ്ഞു തിരിഞ്ഞവരിൽനിന്നും അവർ
ഏതാനും ദുഷ്ടരെ വാടകയ്ക്കെടുത്തു. അവർ
അനേകംപേരെ കൂട്ടി നഗരത്തിൽ കുഴപ്പങ്ങളു
ണ്ടാക്കി. ജനം പൌലൊസിനെയും ശീലാസി
നെയും തെരഞ്ഞ് യാസോന്റെ ഭവനത്തിലേക്ക്
പോയി. അവർ പൌലൊസിനെയും ശീലാസി
നെയും ജനമദ്ധ്യത്തിൽ കൊണ്ടുവരാൻ ശ്രമി
ച്ചു. 6പക്ഷേ അവർക്ക് അവരെ കണ്ടെത്താനാ
യില്ല. അതിനാലവർ യാസോനെയും മറ്റേതാ
നും വിശ്വാസികളെയും നഗരനേതാക്കൾക്കു
മുന്നിലേക്കു വലിച്ചിഴച്ചു കൊണ്ടുവന്നു. ജന
ങ്ങൾ ആക്രോശിച്ചു, “ഇവരാണു ലോകമെങ്ങും
കുഴപ്പമുണ്ടാക്കിയവർ. ഇപ്പോഴവർ ഇവിടെയു
മെത്തിയിരിക്കുന്നു! 7യാസോൻ അവരെ തന്റെ
വീട്ടിൽ ഒളിപ്പിക്കുന്നു. അവരെല്ലാം കൈസർ
ക്കെതിരായ കാര്യങ്ങൾ ചെയ്യുന്നു. യേശുവെ
ന്നൊരു രാജാവ് വേറെയുണ്ടെന്നവർ പറയു
ന്നു.”
8നഗരനേതാക്കളും മറ്റുള്ളവരും ഇക്കാര്യങ്ങൾ
കേട്ടു. അവർ അസ്വസ്ഥരായി. 9അവർ യാസോ
നെയും മറ്റുള്ളവരെയുംകൊണ്ട് ചെറിയ പിഴ
അടപ്പിച്ച് വെറുതെ വിട്ടു.

### പൌലൊസും ശീലാസും ബെരോവെയിലേക്ക്

10അതേ രാത്രിയിൽ തന്നെ വിശ്വാസികൾ
പൌലൊസിനെയും ശീലാസിനെയും ബെരോ
വെയിലേക്കയച്ചു. അവിടെ അവർ എത്തിയ
പ്പോൾ ഒരു യെഹൂദപ്പള്ളിയിലേക്കു പോയി.
11തെസ്സലൊനിക്ക്യയിലേക്കാൾ നല്ല യെഹൂദരാ
യിരുന്നു അവിടെയുണ്ടായിരുന്നത്. പൌലൊ
സിന്റെയും, ശീലാസിന്റെയും വാക്കുകൾ
അവർ ഔത്സുക്യത്തോടെ ശ്രവിക്കുകയും, തിരു
വെഴുത്തുകൾ പരിശോധിക്കുകയും ചെയ്തു.
അതിലെ കാര്യങ്ങൾ സത്യമാണോ എന്നറിയു
വാൻ അവർ ആഗ്രഹിച്ചു. 12അവരിലധികം
യെഹൂദരും വിശ്വാസികളായി. അനേകം പ്രധാ
ന യവനസ്ത്രീപുരുഷന്മാരും വിശ്വാസിക
ളായി. 13എന്നാൽ ബെരൊവെയിലും പൌലൊ
സ് ദൈവവചനം പ്രസംഗിച്ചു എന്നറിഞ്ഞ
തെസ്സലൊനീക്ക്യക്കാർ അവിടെയുമെത്തി.
അവർ ബെരൊവെക്കാരെ അസ്വസ്ഥരാക്കുക
യും കുഴപ്പമുണ്ടാക്കുകയും ചെയ്തു. 14ഉടനെ
തന്നെ പൌലൊസിനെ വിശ്വാസികൾ കടലി
ലേക്കയച്ചു. ശീലാസും തിമൊഥെയോസും
അവിടെ തങ്ങി. 15പൌലൊസിനോടൊപ്പം
പോയ വിശ്വാസികൾ അവനെ അഥേനയിലേ
ക്കു കൊണ്ടുപോയി. അവർ പൌലൊസിൽ
നിന്നും ശീലാസിനും തിമൊഥെയോസിനും ഒരു
സന്ദേശം വാങ്ങി മടങ്ങി. “കഴിയുന്നത്രവേഗം
എന്റെയടുത്തെത്തുക” എന്നായിരുന്നു
സന്ദേശം.

### പൌലൊസ് അഥേനയിൽ

16പൌലൊസ് അഥേനയിൽ ശീലാസിനെ
യും തിമൊഥെയോസിനെയും കാത്തിരുന്നു.
നഗരത്തിൽ വിഗ്രഹങ്ങൾ ധാരാളം കണ്ട്
കുപിതനായി. 17യഥാർത്ഥദൈവത്തെ ആരാ
ധിച്ച യെഹൂദരോടും യവനക്കാരോടും യെഹൂദ
പ്പള്ളിയിൽവെച്ചു പൌലൊസ് സംസാരിച്ചു.
നഗരത്തിലെ ചന്തസ്ഥലത്തുവെച്ചു അവൻ
വഴിപോക്കരുമായും സംസാരിച്ചു. ഇതു അവൻ
ദിവസേന ചെയ്തുപോന്നു. 18ഏതാനും എപ്പി
ക്കൂര്യരായ ചിന്തകരും സ്തോയിക്കരായ ദാർശ
നികരും അവനുമായി തർക്കത്തിലേർപ്പെട്ടു.
അവരിൽ ചിലർ പറഞ്ഞു, “താനെന്താണു
സംസാരിക്കുന്നതെന്നുപോലും അയാൾക്കറി
യില്ല. അയാൾ എന്തു പറയാനാണു ശ്രമിക്കു
ന്നത്?” യേശുവിന്റെ ഉയിർത്തെഴുന്നേല്പിന്റെ

സുവിശേഷമായിരുന്നു പൌലൊസ് പറഞ്ഞി
രുന്നത്. അതിനാൽ അവർ പറഞ്ഞു, “അവൻ
മറ്റു ചില ദൈവങ്ങളെപ്പറ്റി പറയുമ്പോലെ.”
19അവർ പൌലൊസിനെ പിടിച്ച് അരെയോ
പഗസഭയിൽ കൊണ്ടുവന്നു. അവർ പറഞ്ഞു,
“നിങ്ങൾ ഉപദേശിച്ചു വരുന്ന പുതിയ ആശയ
ങ്ങൾ ഞങ്ങൾക്കു വിശദീകരിച്ചു തന്നാലും.
20നിങ്ങളിപ്പോൾ പറയുന്ന കാര്യങ്ങളൊക്കെ
ഞങ്ങൾക്കുപുതുമയുള്ളതാണ്. മുമ്പ് ഞങ്ങളിത്
കേട്ടിട്ടേയില്ല. ഈ വചനങ്ങളുടെ അർത്ഥമറി
യാൻ ഞങ്ങൾക്കാഗ്രഹമുണ്ട്.”

21(എല്ലാ അഥേനക്കാരും അവിടെ താമസിച്ചി
രുന്ന മറ്റു രാജ്യക്കാരും എല്ലാപുതിയ ആശയങ്ങ
ളെപ്പറ്റിയും സംസാരിക്കാൻ തങ്ങളുടെ സമയം
മുഴുവൻ അവർ ഉപയോഗിച്ചു.)

22പിന്നീട് പൌലൊസ് അരയോപഗസഭ
യ്ക്കു മുമ്പിൽനിന്നു. പൌലൊസ് പറഞ്ഞു,
“അഥേനക്കാരേ, നിങ്ങൾ എല്ലാ കാര്യത്തിലും
വളരെ ഭക്തരാണെന്നു ഞാൻ കാണുന്നു. 23നി
ങ്ങളുടെ നഗരത്തിലൂടെ കടന്നുപോകവേ
ഞാൻ നിങ്ങളുടെ ആരാധനാസ്ഥലങ്ങൾ കണ്ടു.
‘അജ്ഞാത ദൈവത്തിന്’ എന്നെഴുതിവച്ചിരി
ക്കുന്ന യാഗവേദി ഞാൻ കണ്ടു. നിങ്ങൾ അറി
യാത്ത ദേവനെ ആരാധിക്കുന്നു. ഞാൻ നിങ്ങ
ളോടു പറയുന്ന ദൈവവും അതു തന്നെ. 24ആ
ദൈവമാണ് ഈ ലോകവും അതിലെ സക
ലവും സൃഷ്ടിച്ചത്. ആകാശത്തിൻെറയും ഭൂമി
യുടെയും കർത്താവാണവൻ. മനുഷ്യൻ നിർ
മ്മിച്ച ആലയങ്ങളിൽ അവൻ വസിക്കുന്നില്ല.
25ജീവനും ശ്വാസവും മറ്റെല്ലാം തന്നെയും മനു
ഷ്യനു നൽകുന്ന ഒരുവൻ ഈ ദൈവമാകുന്നു.
അവന് മനുഷ്യരിൽനിന്ന് ഒരു സഹായവും
ആവശ്യമില്ല. ആവശ്യമുള്ളതെല്ലാം ദൈവത്തി
നുണ്ട്. 26ഒരു മനുഷ്യനെ (ആദാം) സൃഷ്ടിച്ചു
കൊണ്ട് ദൈവം തുടങ്ങി. അവനിൽനിന്ന്
ദൈവം, വ്യത്യസ്തരായ എല്ലാ രാജ്യങ്ങളിലെ
യും, മനുഷ്യരെയും, സൃഷ്ടിച്ചു. ലോകത്തിലെ
മ്പാടും വസിക്കാൻ ദൈവം അവരെ സൃഷ്ടിച്ചു.
അവർ എപ്പോൾ എവിടെ വസിക്കണമെന്ന്
ദൈവം കൃത്യമായി നിശ്ചയിച്ചിട്ടുണ്ട്. 27മനു
ഷ്യർ തന്നെ തെരയണമെന്ന് ദൈവം തീരുമാ
നിച്ചു. എല്ലായിടവും അവർ തന്നെ തെരഞ്ഞു
കണ്ടുപിടിക്കണമെന്ന് ദൈവം കാംക്ഷിച്ചു.
എന്നാൽ അവൻ നമ്മളിൽനിന്ന് ഒട്ടും അകലെ
യല്ല. 28‘നമ്മൾ അവനോടൊത്തു വസിക്കുന്നു.
നമ്മൾ അവനോടൊത്തു നടക്കുന്നു, നമ്മൾ
അവനോടൊപ്പമാണ് നിങ്ങളുടെ സ്വന്തം.’
ലേഖകർ പറഞ്ഞിട്ടുണ്ട് ‘നാം അവൻെറ സന്താ
നങ്ങളാണ്.’

29നമ്മൾ ദൈവത്തിൻെറ സന്താനങ്ങളാണ്.
സ്വർണ്ണം, വെള്ളി, കല്ല് ഇവകൊണ്ട് മനുഷ്യ
ൻെറ സങ്കല്പത്തിലും കൈവേലയിലും ഉണ്ടാക്ക
പ്പെട്ട രൂപമാണ് ദൈവമെന്ന് നിങ്ങൾ കരുത
രുത്. 30മുമ്പ് ആളുകൾ ദൈവത്തെ അറിഞ്ഞിരു
ന്നില്ല, പക്ഷേ ദൈവം അത് അവഗണിച്ചു.
എന്നാൽ ഇന്ന് ദൈവം എല്ലായിടങ്ങളിലുമുള്ള
എല്ലാവരോടും മാനസാന്തരപ്പെടുവാൻ കല്പി
ക്കുന്നു. 31ലോകത്തിലെ മുഴുവൻ ആളുകളേയും
വിധിക്കുന്ന ദിവസം ദൈവം നിശ്ചയിച്ചിട്ടുണ്ട്.
അവൻ നീതിപൂർവ്വം പെരുമാറും. അതുചെ
യ്യാൻ അവൻ ഒരു മനുഷ്യനെ നിയമിക്കും.
വളരെപ്പണ്ടുതന്നെ ദൈവം ആ മനുഷ്യനെ
തെരഞ്ഞെടുത്തു നിയോഗിച്ചു കഴിഞ്ഞു. അവ
നെ മരണത്തിൽനിന്നും ഉയിർത്തെഴുന്നേല്പി
ക്കുക വഴി ദൈവം എല്ലാവർക്കും അതു കാണി
ച്ചുകൊടുത്തു.”

32യേശുവിൻെറ ഉയിർത്തെഴുന്നേല്പിനെപ്പറ്റി
കേട്ടപ്പോൾ ചിലർ ചിരിച്ചു. അവർ പറഞ്ഞു,
“ഇതേപ്പറ്റി ഞങ്ങൾനിന്നിൽനിന്നു പിന്നെ
കേട്ടു കൊള്ളാം.” 33പൌലൊസ് അവരെ വിട്ടു
പോയി. 34എന്നാൽ ചിലർ പൌലൊസിൽ
വിശ്വസിക്കുകയും അവനോടൊപ്പം ചേരു
കയും ചെയ്തു. വിശ്വാസികളായി ചേർത്തവ
രിൽ ഒരാൾ ദിയൊനുസ്യോസ് ആയിരുന്നു.
അയാൾ അരയോപഗസഭയിലെ അംഗമായിരു
ന്നു. മറ്റൊരു വിശ്വാസി ദമരിസ് എന്നൊരു
സ്ത്രീയായിരുന്നു. മറ്റു ചിലരും വിശ്വാസിക
ളായി ചേർന്നിരുന്നു.

## പൌലൊസ് കൊരിന്തിൽ

18 പിന്നീട് പൌലൊസ് അഥേനയിൽ
നിന്നും കൊരിന്തിലേക്കു പോയി. 2കൊ
രിന്തിൽ അയാൾ അക്വിലാസ് എന്നൊരു യെ
ഹൂദനെ കണ്ടുമുട്ടി. പൊന്തോസിലാണ് അക്വി
ലാസിൻെറ ജനനം. അക്വിലാസും ഭാര്യ പ്രി
സ്കില്ലായും അടുത്തയിടയിലാണ് ഇത്തല്യ
യിൽനിന്നും കൊരിന്തിലെത്തിയത്. എല്ലാ യെ
ഹൂദരും റോമാനഗരം വിട്ടുപോകണമെന്ന ക്ലൌ
ദ്യൊസിൻെറ ഉത്തരവിനെ തുടർന്നാണ് അവർ
ഇത്തല്യവിട്ടത്. പൌലൊസ് അക്വിലാസിനേ
യും പ്രിസ്കില്ലായേയും സന്ദർശിക്കാൻ ചെ
ന്നു. 3അവരും പൌലൊസിനെപ്പോലെ കൂടാര
നിർമ്മാതാക്കളായിരുന്നു. പൌലൊസ് അവരോ
ടൊത്തു താമസിച്ചു പണിയെടുത്തു. 4എല്ലാ
ശബ്ബത്തിലും പൌലൊസ് യെഹൂദപ്പള്ളിയിൽ
യെഹൂദരോടും യവനക്കാരോടും സംഭാഷണം
നടത്തി. പൌലൊസ് അവരെ യേശുവിൽ
വിശ്വസിക്കാൻ നിർബന്ധിച്ചു.

5ശീലാസും തിമൊഥെയോസും മക്കെദോന്യ
യിൽനിന്നും കൊരിന്തിൽ പൌലൊസിൻെറ
യടുത്തേക്കു വന്നു. അതിനുശേഷം പൌലൊസ്
തൻെറ മുഴുവൻ സമയവും സുവിശേഷപ്ര
സംഗത്തിനായി നീക്കിവെച്ചു. യേശുവാണ് ക്രി
സ്തുവെന്ന് അവർ യെഹൂദർക്കു പറഞ്ഞു കൊ
ടുത്തു. 6എങ്കിലും പൌലൊസിൻെറ ഉപദേശ
ങ്ങൾക്കു അവർ എതിരായിരുന്നു. അവർ അവ
നെ ദുഷിക്കാൻ തുടങ്ങി. അതിനാൽ പൌലൊ
സ് തൻെറ വസ്ത്രത്തിലെ പൊടി തട്ടിക്കള
ഞ്ഞു. അവൻ യെഹൂദരോടു പറഞ്ഞു, “നിങ്ങൾ
രക്ഷിക്കപ്പെട്ടില്ലെങ്കിൽ അതു നിങ്ങളുടെ തന്നെ
കുറ്റമാണ്. എനിക്കു ചെയ്യാവുന്നതൊക്കെ
ഞാൻ ചെയ്തു. ഇതിനുശേഷം ഞാൻ ജാതിക
ളുടെ അടുത്തേക്കേ പോകൂ.” 7പൌലൊസ് യെ
ഹൂദപ്പള്ളിവിട്ടു. തിതൊസ് യുസ്തൊസിൻെറ
വീട്ടിലേക്കു പോയി. അയാൾ യഥാർത്ഥത്തി
ലുള്ള ദൈവത്തെ ആരാധിച്ചിരുന്നു. യെഹൂദപ്പ
ള്ളിയുടെ അടുത്ത വീടായിരുന്നു അത്. 8ക്രിസ്
പൊസ് ആയിരുന്നു യെഹൂദപ്പള്ളിയുടെ പ്രമാ
ണി. ക്രിസ്പൊസും കുടുംബാംഗങ്ങളും കർ
ത്താവിൽ വിശ്വസിച്ചിരുന്നു. കൊരിന്തിലെ
അനേകം പേരും പൌലൊസിനെ ശ്രവിച്ചിരു
ന്നു. അവരും വിശ്വസിക്കുകയും സ്നാനപ്പെടു
കയും ചെയ്തു.

9രാത്രിയിൽ പൌലൊസിന് ഒരു ദർശനമു
ണ്ടായി. കർത്താവ് അവനോടു പറഞ്ഞു, “ഭയ
പ്പെടരുത്! പ്രഭാഷണം അവസാനിപ്പിക്കാതിരി
ക്കുക! 10ഞാൻ നിന്നോടൊപ്പമുണ്ട്. ആരും
നിന്നെ ആക്രമിക്കുകയോ മുറിവേല്പിക്കുകയോ

ചെയ്തില്ല. ഈ നഗരത്തിൽ എൻെറ ആളുകൾ
ധാരാളമുണ്ട്." 11പൌലൊസ് ഒന്നരവർഷം
ദൈവീകസത്യങ്ങൾ ആളുകൾക്കു പറഞ്ഞു
കൊടുത്തുകൊണ്ട് അവിടെ താമസിക്കുകയു
ണ്ടായി.

### ഗല്ലിയോനുമുന്നിൽ പൌലൊസ്

12ഗല്ലിയോൻ അഖായയിൽ ദേശാധിപതി
യായി. ആ സമയത്ത് ഏതാനും യെഹൂദർ
ഒത്തുചേർന്നു പൌലൊസിനെതിരെ തിരി
ഞ്ഞു. അവർ പൌലൊസിനെ കോടതിയിൽ
കൊണ്ടുവന്നു. 13യെഹൂദർ ഗല്ലിയോനോടു പറ
ഞ്ഞു, "യെഹൂദന്യായപ്രമാണത്തിന് എതിരായ
വിധം ദൈവാരാധന നടത്താൻ ഈ മനുഷ്യൻ
ആളുകളെ ഉപദേശിക്കുന്നു."

14പൌലൊസ് എന്തെങ്കിലും പറയാൻ തയ്യാ
റായെങ്കിലും ഗല്ലിയോൻ യെഹൂദരോടു പറ
ഞ്ഞു, "യെഹൂദരേ, ഒരു ദുഷ്ക്രിയയോ വലിയ
തെറ്റെന്തെങ്കിലുമോ ആയിരുന്നുവെങ്കിൽ ഞാൻ
നിങ്ങൾ പറയുന്നതു ശ്രദ്ധിക്കാമായിരുന്നു.
15പക്ഷേ നിങ്ങൾ പറയുന്ന വാക്കുകളും പേരു
കളും നിങ്ങളുടെതന്നെ യെഹൂദന്യായപ്രമാണ
ത്തെപ്പറ്റിയുള്ള ചോദ്യങ്ങൾ മാത്രമാണുന്നയി
ക്കുന്നത്. അതിനാൽ ഈ പ്രശ്നം നിങ്ങൾ
സ്വയം പരിഹരിക്കുക. ഇക്കാര്യങ്ങളിലൊക്കെ
ന്യായാധിപനാകാൻ ഞാനാഗ്രഹിക്കുന്നില്ല!"
16എന്നിട്ട് ഗല്ലിയോൻ അവരെ കോടതിയിൽ
നിന്നും പറഞ്ഞു വിട്ടു.

17പിന്നീടവർ സോസ്ഥനേസിനെ പിടി
കൂടി. (അയാളായിരുന്നു യെഹൂദപ്പള്ളിയിലെ
അപ്പോളത്തെ നേതാവ്.) അവർ സോസ്ഥനേ
സിനെ കോടതിക്കു മുമ്പിലിട്ടു പ്രഹരിച്ചു.
എന്നാൽ ഗല്ലിയോൻ അതൊട്ടും ശ്രദ്ധിച്ചില്ല.

### പൌലൊസ് അന്തൊക്ക്യയിലേക്കു മടങ്ങുന്നു

18പൌലൊസ് സഹോദരന്മാരോടൊത്ത്
അനേകദിവസം താമസിച്ചു. വിടപറഞ്ഞു
കൊണ്ടു പിന്നെ അവൻ സിറിയായിലേക്കു
കപ്പൽ കയറി. പ്രിസ്കില്ലയും അകില്ലാസും
അവനോടൊത്തുണ്ടായിരുന്നു. കെംക്രയയിൽ
വച്ച് അവൻ തൻെറ തല മുണ്ഡനം ചെയ്തു.
അവൻെറ ഒരു വ്രതത്തെ അതു സൂചിപ്പിക്കുന്നു.
19എന്നിട്ടവർ എഫെസോസിലേക്കു പോയി.
അവിടെവച്ചാണ് പൌലൊസ് പ്രിസ്കില്ല
യേയും അകില്ലാസിനെയും വിട്ടുപിരിഞ്ഞ
ത്. എഫെസോസിൽ വച്ച് പൌലൊസ് യെഹൂ
ദപ്പള്ളിയിൽ കടന്ന് യെഹൂദരുമായി സംസാ
രിച്ചു. 20യെഹൂദർ പൌലൊസിനോട് കുറെ
ദിവസംകൂടി അവിടെ തങ്ങാൻ അഭ്യർത്ഥിച്ചെ
ങ്കിലും അവൻ തങ്ങിയില്ല. 21പൌലൊസ് അവ
രെവിട്ടു പറഞ്ഞു, "ദൈവം ആഗ്രഹിക്കുന്നുവെ
ങ്കിൽ ഞാൻ നിങ്ങളുടെയടുത്തേക്കു വീണ്ടും
വരും." എന്നിട്ട് അയാൾ എഫെസോസിൽ
നിന്നും പോവുകയും ചെയ്തു.

22പൌലൊസ് കൈസര്യനഗരത്തിലേക്കു
പോയി. യെരൂശലേമിലേക്കു ചെന്ന് അവൻ
സഭയെ അഭിവാദനം ചെയ്തു. എന്നിട്ട് അവൻ
അന്തൊക്ക്യയിലേക്കു പോയി. 23പൌലൊസ്
അന്തൊക്ക്യയിൽ കുറച്ചുകാലം തങ്ങി. എന്നിട്ട്
അവിടംവിട്ട് ഗലാത്യ, ഫ്രുഗ്യ എന്നിവിടങ്ങളി
ലൂടെ സഞ്ചരിച്ചു. അവിടങ്ങളിലെ നഗരങ്ങൾ
തോറും സഞ്ചരിച്ച് അവൻ എല്ലാ ശിഷ്യന്മാരെ
യും ശക്തരാക്കി.

### അപ്പൊല്ലോസ് എഫെസോസിലും അഖായയിലും

24അപ്പൊല്ലോസ് എന്നുപേരായ ഒരു യെഹൂ
ദൻ എഫെസോസിലേക്കു വന്നു. അലക്സാ
ന്ത്രിയക്കാരനായിരുന്നു അയാൾ. വിദ്യാസമ്പ
ന്നനായിരുന്നു അയാൾ. തിരുവെഴുത്തുകളിൽ
പണ്ഡിതനായിരുന്നു അപ്പൊല്ലോസ്. 25കർത്താ
വിനെപ്പറ്റി അയാൾക്കു ശിക്ഷണം കിട്ടിയിരു
ന്നു. യേശു വിനെപ്പറ്റി ജനങ്ങളോടു പറഞ്ഞ
പ്പോഴൊക്കെ അയാൾ വളരെ ആകാംഷാഭരിത
നായിരുന്നു. യേശുവിനെപ്പറ്റി അവൻ പഠിപ്പി
ച്ചതൊക്കെ ശരിയായിരുന്നു. എന്നാൽ യോഹ
ന്നാൻെറ സ്നാനത്തെപ്പറ്റി മാത്രമേ അവന്
അറിവുണ്ടായിരുന്നുള്ളൂ. 26യെഹൂദപ്പള്ളികളിൽ
അയാൾ കാർക്കശ്യത്തോടെ പ്രസംഗിച്ചു. പ്രി
സ്കില്ലായും അകില്ലാസും അവൻെറ വചന
ങ്ങൾ കേട്ടു. അവർ അവനെ തങ്ങളുടെ വസതി
യിലേക്ക് കൊണ്ടുപോയി. ദൈവത്തിലേക്കുള്ള
വഴി കുറേക്കൂടി കൃത്യമായി അവനു വിശദീകരി
ച്ചുകൊടുത്തു. 27അപ്പൊല്ലോസ് അഖായയിലേ
ക്കു കടക്കാൻ ആഗ്രഹിച്ചു. എഫെസോസിലെ
സഹോദരന്മാർ അവനെ അതിൽ സഹായിച്ചു.
അവർ അഖായയിലെ യേശുവിൻെറ ശിഷ്യന്മാ
ർക്കു ഒരു കത്തയച്ചു. അതിൽ അപ്പൊല്ലോസി
നെ സ്വീകരിക്കണമെന്ന് അവർ ആവശ്യപ്പെട്ടി
രുന്നു. ദൈവത്തിൻെറ കാരുണ്യം മൂലമാണ്
അഖായയിലെ സഹോദരന്മാർ യേശുവിൻെറ
വിശ്വാസികളായത്. അവിടെപോയ അപ്പൊ
ല്ലോസ് അവിടുത്തുകാരെ വളരെ സഹായിച്ചു.
28യെഹൂദരെ അവൻ ജനമദ്ധ്യത്തിൽ ശക്തമാ
യി എതിർത്തു. യെഹൂദരുടെ വാദങ്ങൾ തെറ്റാ
ണെന്ന് അപ്പൊല്ലോസ് വ്യക്തമായി തെളിയി
ച്ചു. അതിനായി അവൻ തിരുവെഴുത്തുകൾ
ഉപയോഗിക്കുകയും യേശു തന്നെയാണു
ക്രിസ്തുവെന്നു തെളിയിക്കുകയും ചെയ്തു.

### പൌലൊസ് എഫെസോസിൽ

19 അപ്പൊല്ലോസ് കൊരിന്തിലായിരുന്ന
പ്പോൾ പൌലൊസ് എഫസോസിലേ
ക്കുള്ള മാർഗ്ഗമദ്ധ്യേ ചില സ്ഥലങ്ങൾ സന്ദർശി
ക്കുകയായിരുന്നു. എഫെസോസിൽ അവൻ
ഏതാനും ശിഷ്യന്മാരെ കണ്ടെത്തി. 2പൌലൊ
സ് അവരോടു ചോദിച്ചു, "നിങ്ങൾ വിശ്വസി
ച്ചപ്പോൾ പരിശുദ്ധാത്മാവിനെ സ്വീകരിച്ചോ?"

ആ ശിഷ്യന്മാർ അവനോടു പറഞ്ഞു, "പരിശു
ദ്ധാത്മാവിനെപ്പറ്റി ഞങ്ങൾ ഒരിക്കലും കേട്ടിട്ടു
കൂടിയില്ല!"

3അതിനാൽ പൌലൊസ് അവരോടു ചോദി
ച്ചു, "ഏതുതരം സ്നാനമാണ് നിങ്ങൾക്കുണ്ടാ
യത്?" അവർ പറഞ്ഞു, "യോഹന്നാൻെറ
സ്നാനം."

4പൌലൊസ് പറഞ്ഞു, "മാനസാന്തരപ്പെടു
വാൻ തങ്ങൾക്കാഗ്രഹമുണ്ടെന്നു തെളിയിക്കാൻ
സ്നാനപ്പെടാൻ യോഹന്നാൻ ജനങ്ങളോടു
പറഞ്ഞു. തനിക്കുപിന്നാലെ വരുന്നവനിൽ
വിശ്വസിക്കാൻ യോഹന്നാൻ അവരോടു പറ
ഞ്ഞു. അതു യേശുവായിരുന്നു."

5ശിഷ്യന്മാർ ഇതു കേട്ടപ്പോൾ അവർ കർത്താ
വായ യേശുവിൻെറ നാമത്തിൽ സ്നാനം ചെ
യ്യപ്പെട്ടു. 6അപ്പോൾ പൌലൊസ് അവരുടെ
മേൽ കൈവയ്ക്കുകയും അവരിൽ പരിശുദ്ധാ
ത്മാവ് വരികയും ചെയ്തു. അവർ വ്യത്യസ്ത
ഭാഷകൾ സംസാരിക്കുകയും പ്രവചിക്കുകയും

ചെയ്തു. 7അവർ പന്ത്രണ്ടോളം മനുഷ്യരുണ്ടാ
യിരുന്നു.
8പൌലൊസ് യെഹൂദപ്പള്ളിയിലേക്കു പ്രവേ
ശിച്ച് സധൈര്യം പ്രസംഗിച്ചു. അതവൻ മൂന്നു
മാസത്തേക്കു തുടർന്നു. അവൻ യെഹൂദരുമായി
സംസാരിക്കുകയും ദൈവരാജ്യത്തെപ്പറ്റിയുള്ള
തന്റെ വചനങ്ങൾ സ്വീകരിക്കുവാൻ അവരെ
നിർബന്ധിക്കുകയും ചെയ്തു. 9എന്നിട്ടും ചില
യെഹൂദർ കടുംപിടുത്തക്കാരായിരുന്നു. അവർ
വിശ്വസിക്കാൻ കൂട്ടാക്കിയില്ല. ദൈവത്തിന്റെ
വഴിയെ അവർ ദുഷിച്ചുപറഞ്ഞു. എല്ലാവരും
ഇക്കാര്യങ്ങൾ കേട്ടു. അതിനാൽ പൌലൊസ്
അവരെവിട്ട് യേശുവിന്റെ ശിഷ്യന്മാരെയും
കൂട്ടിപോയി. തുറന്നൊസിന്റെ വിദ്യാലയത്തി
ലേക്കാണ് പൌലൊസ് പോയത്. അവിടെ
അവൻ ആളുകളുമായി നിത്യവും സംസാരിച്ചു.
10രണ്ടുവർഷം ഇതു ചെയ്തു. തന്മൂലം ആസ്യ
യിലെ രാജ്യത്തു വസിച്ച എല്ലാ യെഹൂദരും,
യവനക്കാരും കർത്താവിന്റെ വചനം കേട്ടു.

## സ്കേവായുടെ പുത്രന്മാർ

11അസാധാരണങ്ങളായ വീര്യപ്രവൃത്തികൾ
ക്ക് ദൈവം പൌലൊസിനെ ഉപയോഗിച്ചു.
12ചിലർ പൌലൊസ് ഉപയോഗിച്ചിരുന്ന
തുവാലകളും വസ്ത്രങ്ങളും എടുത്തുകൊണ്ടു
പോയി. അവർ ആ സാധനങ്ങൾ രോഗികളു
ടെമേൽ ഇട്ടു. അവരിങ്ങനെ ചെയ്തപ്പോൾ
രോഗികളുടെ രോഗം ഭേദമാവുകയും അശുദ്ധാ
ത്മാക്കൾ ഇറങ്ങിപ്പോവുകയും ചെയ്തു.
13-14ഏതാനും യെഹൂദരും ചുറ്റിസഞ്ചരിച്ച് അ
ശുദ്ധാത്മാക്കളെ ഒഴിപ്പിക്കുന്നുണ്ടായിന്നു. മഹാ
പുരോഹിതനായ സ്കേവായുടെ ഏഴു പുത്ര
ന്മാരും അക്കൂട്ടത്തിലുണ്ടായിരുന്നു. കർത്താവാ
യ യേശുവിന്റെ നാമം ഉപയോഗിച്ചാണ്
അവർ അതിനു ശ്രമിച്ചിരുന്നത്. അവരെല്ലാം
പറഞ്ഞു, "പൌലൊസ് പറയുന്ന അതേ യേശു
വിൽ ഞാൻ നിങ്ങളോടു പുറത്തുപോകാൻ
ആജ്ഞാപിക്കുന്നു!"
15പക്ഷേ ഒരിക്കൽ ഒരു അശുദ്ധാത്മാവ് ഈ
യെഹൂദരോടു പറഞ്ഞു, "യേശുവിനെ എനിക്ക
റിയാം, പൌലൊസിനെപ്പറ്റിയും എനിക്കറി
യാം, പക്ഷേ ആരാണു നിങ്ങൾ?"
16അപ്പോൾ അശുദ്ധാത്മാവ് ബാധിച്ചവൻ ആ
യെഹൂദരുടെമേൽ ചാടിവീണു. അവൻ അവരെ
ക്കാളെല്ലാം ശക്തനായിരുന്നു. അവൻ അവരെ
അടിക്കുകയും അവരുടെ വസ്ത്രങ്ങൾ വലിച്ചു
കീറുകയും ചെയ്തു. യെഹൂദർ ആ വീട്ടിൽ
നിന്നും ഓടിപ്പോയി. 17എഫെസോസിലുള്ള
എല്ലാവരും യെഹൂദരും യവനക്കാരും ഇതറി
ഞ്ഞു. അവർക്കെല്ലാം ദൈവത്തോട് ആദരവു
തോന്നിത്തുടങ്ങി. അവർ കർത്താവായ യേശു
വിന്റെ നാമം വാഴ്ത്തിത്തുടങ്ങുകയും ചെ
യ്തു. 18വിശ്വസിച്ചവരിലധികം പേരും വന്നു
പരസ്യമായി തങ്ങൾ ചെയ്ത കാര്യങ്ങൾ ഏറ്റു
പറഞ്ഞു. 19വിശ്വാസികളിൽ ചിലർ മന്ത്രവാദം
നടത്തിയിരുന്നു. അവർ തങ്ങളുടെ മന്ത്രവാദപു
സ്തകങ്ങൾ കൊണ്ടുവന്ന് എല്ലാവരുടേയും
മുന്നിലിട്ട് തീകത്തിച്ചുകളഞ്ഞു. ആ പുസ്തക
ങ്ങൾക്ക് ഏതാണ്ട് അൻപതിനായിരം നാണയ
ങ്ങൾ വില വരുമായിരുന്നു. 20ഇപ്രകാരം അതിശ
ക്തമായ വിധത്തിലാണ് കർത്താവിന്റെ വച
നം ജനങ്ങളെ സ്വാധീനിക്കുന്നത്. കൂടുതൽപേർ
വിശ്വാസികളാവുകയും ചെയ്തു.

## പൌലൊസ് ഒരു യാത്രയ്ക്ക് ആസൂത്രണം ചെയ്യുന്നു

21ഇതിനുശേഷം പൌലൊസ് യെരൂശലേമി
ലേക്കു പോകാൻ പരിപാടിയിട്ടു. മക്കെദോന്യ,
അഖായ എന്നീ രാജ്യങ്ങളിലൂടെ സഞ്ചരിച്ച്
യെരൂശലേമിലേക്കു പോകാനായിരുന്നു പരി
പാടി. "യെരൂശലേമിൽ ചെന്നതിനുശേഷം
പിന്നെ റോമാ കൂടി സന്ദർശിക്കണം" എന്ന്
പൌലൊസ് കരുതി. 22തിമൊഥെയോസും എര
സ്തൊസും ആയിരുന്നു പൌലൊസിന്റെ
രണ്ടു സഹായികൾ. അവൻ അവരെ ആദ്യം
മക്കെദൊന്യയിലേക്കയച്ചു. പൌലൊസ് ആ
സ്യയിൽ അല്പനാൾ തങ്ങി.

## എഫെസൊസിൽ കുഴപ്പങ്ങൾ

23എന്നാൽ അതിനിടെ എഫെസൊസിൽ
ചില കുഴപ്പങ്ങളുണ്ടായി. ദൈവത്തിന്റെ വഴി
യെ ചൊല്ലിയുണ്ടായ കുഴപ്പങ്ങളാണവ. ഇപ്ര
കാരമാണതൊക്കെ സംഭവിച്ചത്: 24ദെമേത്രിയാ
സ് എന്നൊരാൾ ജീവിച്ചിരുന്നു. അയാൾ ഒരു
വെള്ളിപ്പണിക്കാരനായിരുന്നു. അർത്തെമിസ്
ദേവതയുടെപോലെ ചെറിയ ബിംബങ്ങൾ
അയാൾ ഉണ്ടാക്കി. ആ ജോലി ചെയ്തിരുന്നവർ
ധാരാളം പണം ഉണ്ടാക്കി. 25ഇവരുമായും ഇതേ
ജോലി ചെയ്തിരുന്ന മറ്റു ചിലരുമായും ദെമേ
ത്രിയാസ് കൂടിക്കാഴ്ച നടത്തുകയുണ്ടായി. അ
യാൾ അവരോടു പറഞ്ഞു, "കൂട്ടരേ, നമ്മുടെ
ഈ വ്യാപാരത്തിൽനിന്നു നാം ധാരാളം പണമു
ണ്ടാക്കുന്നെന്ന് നമുക്കറിയാം. 26പക്ഷേ പൌ
ലൊസ് എന്ന ഈ മനുഷ്യൻ ചെയ്യുന്നതെന്താ
ണെന്നു നോക്കൂ! അവന്റെ വാക്കുകൾ ശ്രദ്ധി
ക്കൂ! അവൻ ആളുകളെ സ്വാധീനിച്ച് മാനസാ
ന്തരപ്പെടുത്തി, അയാൾ എഫെസൊസിലും
ആസ്യയിലെ മിക്കവാറും രാജ്യങ്ങളിലും അതു
ചെയ്തു. മനുഷ്യനുണ്ടാക്കുന്ന ദൈവങ്ങളൊ
ന്നും സത്യമല്ലെന്ന് പൌലൊസ് പറയുന്നു.
27പൌലൊസിന്റെ ഈ വാക്കുകൾ ആൾക്കാ
രെ നമ്മുടെ തൊഴിലിനെതിരെ തിരിച്ചേക്കാം.
എന്നാൽ മറ്റൊരു പ്രശ്നം കൂടിയുണ്ട്: മഹനീ
യദേവതയായ അർത്തെമിസിന്റെ ദേവാലയം
അപ്രധാനമെന്ന് ആളുകൾ ചിന്തിച്ചു തുടങ്ങും!
അവളുടെ മാഹാത്മ്യം തകർക്കപ്പെടും. അർത്തെ
മിസ്, ആസ്യയിലും ലോകം മുഴുവൻ തന്നെയു
മുള്ള മനുഷ്യരുടെ ആരാധനാ പാത്രമാണ്."
Z28ഇതുകേട്ട് ആളുകൾ കോപിച്ചു. അവർ
ആക്രോശിച്ചു, "എഫെസൊസുകാർ ആരാധി
ക്കുന്ന അർത്തെമിസ് വലിയവളാണ്!"
29നഗരത്തിലെ ജനതയാകെ ഇളകി. അവർ
ഗായൊസ്, അരീസ്തർഹോസ് എന്നിവരെ
പിടികൂടി. (മക്കെദൊന്യക്കാരായ ഇവർ പൌ
ലൊസിന്റെ സഹയാത്രികരായിരുന്നു.) അ
പ്പോൾ എല്ലാവരുംകൂടി മൈതാനത്തിലേക്ക്
ഓടിയെത്തി. 30അകത്തേക്കു ചെന്ന് അവരുമാ
യി സംസാരിക്കാൻ പൌലൊസ് ആഗ്രഹിച്ചെ
ങ്കിലും യേശുവിന്റെ ശിഷ്യന്മാർ അവനെ
അതിനനുവദിച്ചില്ല. 31രാജ്യത്തെ ചിലനേതാ
ക്കൾ പൌലൊസിന്റെ സുഹൃത്തുക്കളുമായിരു
ന്നു. ആ നേതാക്കന്മാർ അവനൊരു സന്ദേശമ
യച്ചു. മൈതാനത്തിനകത്തേക്കു കടക്കരുതെന്നു
അവർ അവനോടു പറഞ്ഞു. 32ആളുകളിൽ
ചിലർ ചില കാര്യങ്ങളും മറ്റുള്ളവർ വേറെ
ചില കാര്യങ്ങളും വിളിച്ചു പറയുന്നുണ്ടായി
രുന്നു. യോഗത്തിൽ വലിയ ആശയക്കുഴപ്പമാ
ണുണ്ടായത്. എന്തിനാണു തങ്ങളിവിടെ വന്ന

തെന്നു അധികംപേർക്കും അറിയുമായിരുന്നില്ല.
33യെഹൂദർ അലക്സന്തർ എന്നൊരാളെ അവി
ടെ നിർത്തിയിരുന്നു. അവൻ ചെയ്യേണ്ടതെന്താ
ണെന്നു ജനങ്ങൾ പറഞ്ഞു. എല്ലാം പ്രതിരോധി
ക്കേണ്ടതിലേക്കായി അലക്സന്തർ ജനങ്ങളുടെ
നേർക്കു കൈവീശി. 34പക്ഷേ അലക്സന്തർ
യെഹൂദനാണെന്നറിഞ്ഞപ്പോൾ അവർ അതേ
കാര്യങ്ങൾതന്നെ വിളിച്ചു പറഞ്ഞു. രണ്ടു
മണിക്കൂറോളം അവർ ബഹളം തുടർന്നു. അവർ
പറഞ്ഞു, “എഫെസൊസിന്റെ അർത്തെമിസ്
വലിയവൾ! അർത്തെമിസ് വലിയവൾ...!”

35അപ്പോൾ നഗരകാര്യ ഗുമസ്തൻ ജനങ്ങ
ളോട് അടങ്ങിയിരിക്കാൻ ആവശ്യപ്പെട്ടു,
“എഫെസൊസുകാരേ, വലിയവളായ ദേവത
അർത്തെമിസിന്റെ ദേവാലയം സൂക്ഷിക്കുന്ന
വരാണ് എഫെസൊസ് നഗരമെന്ന് എല്ലാവ
ർക്കുമറിയാം. സ്വർഗ്ഗത്തിൽനിന്നു പതിച്ച അവ
ളുടെ വിശുദ്ധശിലയ്ക്കും നമ്മൾ കാവൽക്കാരാ
ണെന്ന് എല്ലാവർക്കും അറിയാം. 36ഇതു ശരിയ
ല്ലെന്ന് പറയാൻ ആർക്കുമാവില്ല. അതിനാൽ
നിങ്ങൾ ശാന്തരാകുവിൻ. എന്ത് ചെയ്യുന്നതി
നും മുമ്പേ ചിന്തിക്കണം. 37ഇവരെ നിങ്ങൾ
കൊണ്ടുവന്നതാണ്. എങ്കിലും അവർ നമ്മുടെ
ദേവതയ്ക്കെതിരായി ഒന്നും പറഞ്ഞിട്ടില്ല. അവ
ളുടെ ദേവാലയത്തിൽനിന്നവർ ഒന്നും മോഷ്ടി
ച്ചിട്ടുമില്ല. 38നമുക്ക് നിയമകോടതികളും ന്യാ
യാധിപന്മാരുമുണ്ട്. ദെമേത്രിയാസിനും അയാ
ളുടെകൂടെ പണിയുന്നവർക്കും എന്തെങ്കിലും
പരാതി ആരെപ്പറ്റിയെങ്കിലുമുണ്ടോ? അവർ
കോടതിയിൽ പോകട്ടെ! അവിടെവച്ച് അവ
ർക്ക് പരസ്പരം കുറ്റാരോപണങ്ങൾ കൊണ്ടു
വരാം. 39മറ്റെന്തിനെപ്പറ്റിയെങ്കിലും നിങ്ങൾക്കു
സംസാരിക്കാനുണ്ടോ? എങ്കിൽ നഗരസഭയി
ലേക്കു വരിക. അത വിടെ വച്ചു തീരുമാനിക്കാം.
40ഞാനിതു പറയുന്നതു ഇപ്പോഴിന്നിവിടെയു
ണ്ടാകുന്ന കുഴപ്പങ്ങൾക്ക് നമ്മൾ കലാപമുണ്ടക്കു
ന്നെന്ന് ആരെങ്കിലും പറയാൻ ഇടയുള്ളതുകൊ
ണ്ടാണ്. ഈ യോഗത്തിന് പ്രത്യേകിച്ചു കാര
ണം ഒന്നും ഇല്ലാത്തതിനാൽ നമുക്ക് ഈ കുഴപ്പ
ങ്ങളെപ്പറ്റിയൊന്നും വിശദീകരിക്കാനാകില്ല.”

41നഗരകാര്യ ഗുമസ്തൻ ഇതെല്ലാം പറഞ്ഞു
തീർന്നപ്പോൾ, ആളുകളെല്ലാവരും വീടുകളിലേ
ക്കുപോകുവാൻ അയാൾ ആവശ്യപ്പെട്ടു. എല്ലാ
വരും പിരിഞ്ഞുപോവുകയും ചെയ്തു.

## പൌലൊസ് മക്കെദോന്യയിലേക്കും യവനദേശത്തിലേക്കും പോകുന്നു

20 കുഴപ്പങ്ങളെല്ലാം അവസാനിച്ചപ്പോൾ
പൌലൊസ് യേശുവിന്റെ ശിഷ്യന്മാരെ
തന്റെയടുത്തേക്കു വിളിച്ചു. അവരെ പ്രോത്സാ
ഹിപ്പിച്ചു അവരോട് അവൻ യാത്ര പറഞ്ഞു.
മക്കെദോന്യയിലേക്കാണ് അവൻ അവിടുന്ന്
പോയത്. 2മക്കെദോന്യയിലേക്കുള്ള വഴിയിൽ
വ്യത്യസ്ത സ്ഥലങ്ങളിലുള്ള യേശുവിന്റെ വി
ശ്വാസികളെ ശക്തിപ്പെടുത്തുന്ന പ്രസംഗങ്ങൾ
അവൻ നടത്തി. പിന്നീടവൻ യവനദേശത്തി
ലേക്കുപോയി. 3മൂന്നുമാസം അവൻ അവിടെ
തങ്ങി. അവൻ സുറിയയിലേക്കു കപ്പൽ കയറു
വാൻ പോകവേ, ഏതാനും യെഹൂദർ അവനെ
തിരെ ഗൂഢാലോചന നടത്തുകയായിരുന്നു.
അതിനാൽ മക്കെദോന്യവഴി മടങ്ങി സുറിയയി
ലേക്കു കടക്കാമെന്നു പൌലൊസ് കരുതി.
4ആസ്യയിൽനിന്നും രണ്ടു പുരുഷന്മാർ കൂടി
അവനോടൊപ്പമുണ്ടായിരുന്നു. ബെരോവെയി
ലെ പുറോസിന്റെ പുത്രൻ സോപത്രൊസ്,
തെസ്സലോനിക്കക്കാരനായ അരീസ്തർഹോ
സും, സെക്കുന്തോസും, ദെർബെക്കാരനായ ഗാ
യൊസ്, തിമൊഥെയോസ്, ആസ്യക്കാരായ തു
ഹിക്കൊസ്, ത്രൊഫിമൊസ് എന്നിവരായിരു
ന്നു അവർ. 5അവർ ആദ്യം പൌലൊസിനും
മുമ്പേ പോയി. അവർ ത്രോവാസിൽ ഞങ്ങൾ
ക്കായി കാത്തുനിന്നു. 6യെഹൂദരുടെ പുളിപ്പി
ല്ലാത്ത അപ്പത്തിന്റെ ഉത്സവം കഴിഞ്ഞ് ഞങ്ങൾ
ഫിലിപ്പിനഗരത്തിൽനിന്നും കപ്പൽ കയറി.
അഞ്ചു ദിവസങ്ങൾക്കു ശേഷം ഞങ്ങൾ അവരെ
ത്രോവാസിൽ കണ്ടുമുട്ടി. ഞങ്ങൾ അവരോടൊ
പ്പം അവിടെ ഏഴു ദിവസം താമസിച്ചു.

## ത്രോവാസിൽ പൌലൊസിന്റെ അവസാന സന്ദർശനം

7ആഴ്ചയുടെ ആദ്യദിവസം ഞങ്ങൾ കർത്താ
വിന്റെ അത്താഴത്തിന് ഒരുമിച്ചുകൂടി. പൌ
ലൊസ്, സംഘത്തെ അഭിസംബോധന ചെ
യ്തു. അടുത്തദിവസം അവിടം വിടുവാൻ
അവൻ ആലോചിക്കുകയായിരുന്നു. അർദ്ധരാ
ത്രിവരെ അവൻ പ്രസംഗം തുടർന്നു. 8ഞങ്ങൾ
ഇരുന്നിരുന്ന മുകളിലത്തെ നിലയിൽ അനേകം
വിളക്കുകൾ എരിയുന്നുണ്ടായിരുന്നു. 9ജനാലക്ക
ട്ടിളയിൽ യൂത്തിക്കൊസ് എന്നൊരു ചെറു
പ്പക്കാരൻ ഇരിക്കുന്നുണ്ടായിരുന്നു. പൌലൊസ്
സംസാരം തുടരുകയും യൂത്തിക്കൊസ് ഉറക്കം
തൂങ്ങുകയും ചെയ്തു. അവസാനം യൂത്തിക്കൊ
സ് ഉറങ്ങിപ്പോവുകയും ജനാലയിലൂടെ താഴേ
ക്കു വീഴുകയും ചെയ്തു. മൂന്നാം നിലയിൽ
നിന്നാണവൻ നിലംപതിച്ചത്. ആളുകൾ ചെ
ന്ന് എടുത്തപ്പോഴേക്കും അവൻ മരിച്ചു കഴി
ഞ്ഞിരുന്നു. 10പൌലൊസ് യൂത്തിക്കൊസിനടു
ത്തെത്തി. അവൻ കുനിഞ്ഞ് യൂത്തിക്കൊസി
നെ തഴുകി. എന്നിട്ടവൻ മറ്റു വിശ്വാസികളോ
ടു പറഞ്ഞു, “ഭയപ്പെടേണ്ട. അവനു ജീവനു
ണ്ട്.” 11പൌലൊസ് വീണ്ടും മുകളിലേക്കുപോ
യി. അവൻ അപ്പം പങ്കുവച്ചുതിന്നു. പൌലൊ
സ് ദീർഘനേരം അവരോടു സംസാരിച്ചു.
അവൻ സംസാരിച്ചു തീർന്നപ്പോൾ നേരം പുല
ർന്നിരുന്നു. അപ്പോൾ പൌലൊസ് അവിടം
വിട്ടു പോയി. 12യൂത്തിക്കൊസിനെ ആളുകൾ
വീട്ടിലേക്കു കൊണ്ടുപോയി. അയാൾ ജീവിച്ചി
രുന്നു. അതുകൊണ്ട് ജനങ്ങൾ വളരെ സന്തോ
ഷിക്കുകയും ചെയ്തു.

## ത്രോവാസിൽനിന്നും മിലേത്തോസിലേക്കുള്ള യാത്ര

13ഞങ്ങൾ അസ്സൊസിലേക്കു കപ്പൽ കയറി.
ഞങ്ങൾ ആദ്യം പൌലൊസിനു മുമ്പേ പോയി.
അസ്സൊസിൽ കണ്ടുമുട്ടി ഞങ്ങളുടെ കപ്പലിൽ
കയറാനായിരുന്നു പൌലൊസിന്റെ പരിപാ
ടി. അസ്സൊസിലേക്കു കരമാർഗ്ഗം പോകാനാഗ്ര
ഹിച്ചതിനാലാണ് അവൻ ഞങ്ങളോട് ഇങ്ങനെ
പറഞ്ഞത്. 14പിന്നീട് ഞങ്ങൾ പൌലൊസിനെ
അസ്സൊസിൽ കണ്ടുമുട്ടുകയും അവൻ ഞങ്ങ
ളോടു കപ്പലിൽ ചേരുകയും ചെയ്തു. പിന്നീട്
ഞങ്ങളെല്ലാവരും മിതുലേനയിലേക്കു പോയി.
15പിറ്റേന്ന് ഞങ്ങൾ മിതുലേനയിൽനിന്നും
യാത്ര തിരിച്ചു. ഞങ്ങൾ ഖീയൊസ് ദ്വീപിനടു
ത്തെത്തി. പിറ്റേന്ന് ഞങ്ങൾ സാമൊസ്ദ്വീ
പിൽ വന്നു. അതിന്റെ പിറ്റേന്ന് ഞങ്ങൾ മിലേ
ത്തൊസിലും എത്തി. 16എഫെസൊസിൽ ഇറ
ങ്ങേണ്ടെന്നു പൌലൊസ് തീരുമാനിച്ചിരുന്നു.

ആസ്യയിൽ അധികം തങ്ങേണ്ടെന്നും അവൻ
തീരുമാനിച്ചിരുന്നു. പറ്റുമെങ്കിൽ പെന്തക്കോ
സ്തിന് യെരൂശലേമിൽ എത്തണമെന്നതു കൊ
ണ്ടാണവർ ഇത്ര ധൃതി പിടിച്ചത്.

## എഫെസൊസിലെ മൂപ്പന്മാരോട് പൌലൊസ് പ്രസംഗിക്കുന്നു

17മിലേത്തോസിൽനിന്നും പൌലൊസ് എ
ഫെസൊസിലേക്കൊരു സന്ദേശമയച്ചു. അവി
ടുത്തെ സഭാമൂപ്പന്മാരെ തന്റെയടുത്തേക്കവൻ
ക്ഷണിച്ചു. 18മൂപ്പന്മാരെത്തിയപ്പോൾ പൌലൊ
സ് അവരോടു പറഞ്ഞു, “ആസ്യയിൽ ഞാൻ
വന്ന ആദ്യദിവസം മുതലുള്ള എന്റെ ജീവിത
ത്തെപ്പറ്റി നിങ്ങൾക്കറിയാം. ഞാൻ നിങ്ങളോ
ടൊപ്പം ഉണ്ടായിരുന്നപ്പോഴത്തെ എന്റെ ജീവി
തരീതിയും നിങ്ങൾക്കറിയാം. 19യെഹൂദർ എനി
ക്കെതിരെ ഗൂഢാലോചന നടത്തി. അവരെന്നെ
കൂടുതൽ വിഷമിപ്പിച്ചു. പലപ്പോഴും ഞാൻ
കരയുകയും ചെയ്തു. എന്നാൽ ഞാനെപ്പോഴും
കർത്താവിനെ സേവിക്കുകയായിരുന്നുവെന്ന്
നിങ്ങൾക്കറിയാം. ഞാനൊരിക്കലും ആദ്യം
എന്നെപ്പറ്റി ചിന്തിച്ചിട്ടില്ല. 20നിങ്ങൾക്കു നല്ല
തായതുമാത്രമേ ഞാൻ ചെയ്തിട്ടുള്ളൂ. ഞാൻ
പൊതുജനമദ്ധ്യത്തിലും നിങ്ങളുടെ വീടുകളി
ലുംവച്ച് നിങ്ങളോട് യേശുവിന്റെ സുവിശേ
ഷം പ്രസംഗിച്ചിട്ടുണ്ട്. 21യെഹൂദരും ജാതികളു
മായ എല്ലാവരോടും ഞാൻ, മാനസാന്തരപ്പെട്ടു
ദൈവത്തിന്റെ വഴിയിലേക്കുവരാൻ പറഞ്ഞു.
നമ്മുടെ കർത്താവായ യേശുവിൽ വിശ്വസി
ക്കാൻ ഞാനവരോടെല്ലാം പറഞ്ഞു. 22എന്നാലി
പ്പോൾ പരിശുദ്ധാത്മാവിനെ അനുസരിച്ച്
ഞാൻ യെരൂശലേമിലേക്കു പോകേണ്ടിയിരിക്കു
ന്നു. അവിടെയെനിക്കെന്തു സംഭവിക്കുമെന്നെ
നിക്കറിയില്ല. 23യെരൂശലേമിൽ എല്ലാ നഗരങ്ങ
ളിലും പീഢനങ്ങളും കാരാഗൃഹങ്ങളും എനി
ക്കായി ഒരുക്കപ്പെട്ടിട്ടുണ്ടെന്ന് പരിശുദ്ധാത്മാവ്
എന്നെ അറിയിച്ചിട്ടുണ്ടെന്നു മാത്രം എനിക്ക
റിയാം. 24എനിക്ക് എന്റെ ജീവൻ പ്രശ്നമല്ല.
എന്റെ ജോലി തീർക്കുകയെന്നതാണു പ്രധാ
നം. ദൈവകാരുണ്യത്തിന്റെ സുവിശേഷം
എല്ലാവരോടും പറയുക എന്ന് കർത്താവായ
യേശു എന്നിലേല്പിച്ച ജോലി മുഴുമിപ്പിക്കുക
മാത്രമാണ് എന്റെ ലക്ഷ്യം.
25“ഇപ്പോൾ ഞാൻ പറയുന്നതു കേൾക്കുക.
നിങ്ങളിലാരും എന്നെ വീണ്ടും കാണുകയില്ലെ
ന്നെനിക്കറിയാം. ഞാൻ നിങ്ങളോടൊത്തുണ്ടാ
യിരുന്നപ്പോഴൊക്കെ ദൈവരാജ്യത്തെപ്പറ്റിയു
ള്ള സുവിശേഷം ഞാൻ നിങ്ങളോടു പറഞ്ഞി
രുന്നു. 26നിങ്ങളെല്ലാവരും രക്ഷിക്കപ്പെട്ടില്ലെങ്കി
ലും ദൈവം എന്നെ കുറ്റപ്പെടുത്തില്ലെന്നു ഞാൻ
ഉറപ്പിച്ചു പറയുന്നു. 27നിങ്ങളറിയണമെന്നു
ദൈവം ആഗ്രഹിച്ചതെല്ലാം ഞാൻ നിങ്ങളോടു
പറഞ്ഞിട്ടുള്ളതിനാലാണെനിക്കിതു പറയാനാ
കുന്നത്. 28നിങ്ങൾ സ്വയവും ദൈവം തന്നവരെ
യും സൂക്ഷിക്കുക. ദൈവത്തിന്റെ കുഞ്ഞാടുക
ളെ പരിപാലിക്കാൻ പരിശുദ്ധാത്മാവ് നിങ്ങളെ
നിയോഗിച്ചിട്ടുണ്ട്. ദൈവത്തിന്റെ സഭയ്ക്കു
നിങ്ങൾ ഇടയന്മാരാകുന്നു. ദൈവം തന്റെ
രക്തംകൊണ്ടുനേടിയ സഭയാണിത്. 29ഞാൻ
പോയതിനുശേഷം ചിലർ നിങ്ങളോടു ചേരു
മെന്ന് എനിക്കറിയാം. അവർ കാട്ടു ചെന്നായ്ക്ക
ളാണ്. അവർ ആട്ടിൻപറ്റത്തെ നശിപ്പിക്കാൻ
നോക്കും. 30നിങ്ങളുടെ സംഘാംഗങ്ങൾ തന്നെ
ചീത്ത നേതാക്കളാകും. അവർ തെറ്റായകാര്യ
ങ്ങൾ പഠിപ്പിക്കാനാരംഭിക്കും. അവർ യേശുവി
ന്റെ ചില ശിഷ്യന്മാരെ സത്യത്തിൽനിന്നും
അകറ്റും. കൂടാതെ അവരെ തങ്ങളുടെ അനുയാ
യികളാക്കും. 31അതിനാൽ സൂക്ഷിക്കുക! എപ്പോ
ഴും ഇത് ഓർമ്മയിൽ വയ്ക്കുക: ഞാൻ മൂന്നു
വർഷം നിങ്ങളോടൊത്തുണ്ടായിരുന്നു. ആ സമ
യത്ത് നിങ്ങൾക്കു മുന്നറിയിപ്പ് തരാൻ ഞാനൊ
രിക്കലും മടിച്ചിട്ടില്ല. ഞാൻ നിങ്ങളെ രാപകൽ
പഠിപ്പിക്കുകയും നിങ്ങൾക്കായി ചിലപ്പോഴൊ
ക്കെ കരയുകയും ചെയ്തു.
32“ഇപ്പോൾ ഞാൻ നിങ്ങളെ ദൈവത്തിനു
നൽകുന്നു. നിങ്ങളെ ശക്തരാക്കാൻ ദൈവത്തി
ന്റെ കാരുണ്യത്തെപ്പറ്റിയുള്ള സന്ദേശത്തെ
ഞാൻ ആശ്രയിക്കുന്നു. വിശുദ്ധജനത്തിനു ദൈ
വം നൽകിയ അനുഗ്രഹങ്ങൾ നിങ്ങൾക്കു നൽ
കാൻ പോന്നതാണ് ആ സന്ദേശം. 33നിങ്ങളോ
ടൊപ്പമായിരുന്നപ്പോൾ ഞാൻ ആരുടെയും
പണമോ നല്ല വസ്ത്രങ്ങളോ ആഗ്രഹിച്ചില്ല.
34എന്റെയും എന്റെ കൂടെയുള്ളവരുടെയും
ആവശ്യങ്ങൾക്കായി ഞാനെപ്പോഴും അദ്ധ്വാനി
ച്ചിട്ടുണ്ടെന്നു നിങ്ങൾക്കറിയാം. 35ഇങ്ങനെ
എല്ലാകാര്യത്തിലും എന്നെപ്പോലെ പ്രവർത്തി
ച്ചു ദുർബ്ബലരെ സഹായിക്കണമെന്നു ഞാൻ
നിങ്ങളെ കാണിച്ചിട്ടുണ്ട്. കർത്താവായ യേശു
വിന്റെ വചനങ്ങൾ ഓർമ്മിക്കുവാൻ ഞാൻ
നിങ്ങളെ പഠിപ്പിച്ചു. യേശു പറഞ്ഞു, ‘കിട്ടുന്ന
തിലധികം കൊടുക്കുമ്പോൾ നിങ്ങൾ കൂടുതൽ
അനുഗ്രഹീതരാകും.’”
36പൌലൊസ് ഇത്രയും പറഞ്ഞുകഴിഞ്ഞ്
മുട്ടുകുത്തുകയും എല്ലാവരും ചേർന്ന് പ്രാർത്ഥി
ക്കുകയും ചെയ്തു. 37-38അവരെല്ലാവരും വീണ്ടും
വീണ്ടും കരഞ്ഞു. അവനെ അവരിനി ഒരിക്ക
ലും കാണുകയില്ലായെന്നു പൌലൊസ് പറ
ഞ്ഞതിനാലാണ് അവർ ദു:ഖിതരായത്. അവർ
പൌലൊസിനെ കെട്ടിപ്പിടിക്കുകയും ചുംബി
ക്കുകയും ചെയ്തു. അവർ കപ്പൽവരെ ചെന്ന്
അവനെ യാത്രയാക്കി.

## പൌലൊസ് യെരൂശലേമിലേക്കു പോകുന്നു

21 ഞങ്ങളെല്ലാവരും മൂപ്പന്മാരോടു യാത്ര
പറഞ്ഞു. എന്നിട്ടു ഞങ്ങൾ നേരെ കോ
സ്ദ്വീപിൽ കപ്പൽ മാർഗ്ഗമെത്തി. പിറ്റേന്നു
ഞങ്ങൾ രൊദൊസ്ദ്വീപിലേക്കു പോയി.
അവിടുന്ന് പത്തരയിലേക്കും. 2പത്തരയിൽ
വച്ച് ഫൊയ്നീക്ക്യ രാജ്യത്തേക്കുപോകുന്നഒരു
കപ്പൽ ഞങ്ങൾ കണ്ടു. ഞങ്ങൾ അതിൽ കയറി
യാത്രയായി. 3ഞങ്ങൾ കുപ്രൊസിനടുത്തെ
ത്തി. വടക്കുവശത്തായി കുപ്രൊസ് കണ്ടെങ്കി
ലും ഞങ്ങൾ നിറുത്തിയില്ല. ഞങ്ങൾ സുറിയ
യിലേക്കു യാത്ര ചെയ്തു. കപ്പലിൽനിന്ന് അതി
ന്റെ ചരക്കിറക്കേണ്ടിയിരുന്നതുകൊണ്ട് സോർ
നഗരത്തിൽ ഞങ്ങളിറങ്ങി. 4അവിടെ യേശുവി
ന്റെ ഏതാനും ശിഷ്യന്മാരെ കണ്ടെത്തി ഞ
ങ്ങൾ അവിടെ അവരോടൊപ്പം ഏഴുദിവസം
താമസിച്ചു. പരിശുദ്ധാത്മാവ് അവരോട് പറ
ഞ്ഞതനുസരിച്ച്, യെരൂശലേമിലേക്ക് പോകരു
തെന്ന് അവർ പൌലൊസിനു മുന്നറിയിപ്പു
നൽകി. 5സന്ദർശനം പൂർത്തിയായപ്പോൾ ഞ
ങ്ങൾ മടങ്ങി. ഞങ്ങൾ യാത്ര തുടർന്നു. സ്ത്രീക
ളും കുട്ടികളുമടക്കമുള്ള യേശുവിന്റെ ശിഷ്യ
ന്മാർ മുഴുവൻ നഗരത്തിനു പുറത്തുവന്ന് ഞങ്ങ
ളെ യാത്രയാക്കി. ഞങ്ങളെല്ലാം കടൽപ്പുറത്തു
മുട്ടുകുത്തിനിന്നു പ്രാർത്ഥിച്ചു. 6അനന്തരം ഞ

ങ്ങൾ യാത്രപറഞ്ഞ് കപ്പൽ കയറി. ശിഷ്യന്മാർ
വീടുകളിലേക്കു പോകുകയും ചെയ്തു.
7സോറിൽനിന്നുള്ള ഞങ്ങളുടെ യാത്ര തുടരു
കയും പ്തൊലെമായിസിൽ എത്തിച്ചേരുകയും
ചെയ്തു. ഞങ്ങൾ സഹോദരന്മാരെ അഭിവാദ്യം
ചെയ്യുകയും അവരോടൊത്ത് ഒരു ദിവസം താമ
സിക്കുകയും ചെയ്തു. 8പിറ്റേന്ന് ഞങ്ങൾ
പ്തൊലെമായിസ് വിടുകയും കൈസര്യായി
ലേക്കു പോവുകയും ചെയ്തു. ഞങ്ങൾ ഫിലി
പ്പൊസിൻെറ വീട്ടിലേക്കു പോയി അവിടെ
താമസിച്ചു. ഫിലിപ്പൊസ് സുവിശേഷപ്രസം
ഗകനായിരുന്നു. ഏഴു പ്രത്യേക സഹായിക
ളിൽ ഒരുവനായിരുന്നു അവൻ. 9അവന് അവി
വാഹിതകളായ നാലു പെൺമക്കളുണ്ടായിരു
ന്നു. അവർക്കു പ്രവചനവരം ഉണ്ടായിരുന്നു.
10ഞങ്ങൾ അനേകം ദിവസം അവിടെ തങ്ങി.
അതിനുശേഷം യെഹൂദ്യയിൽനിന്നും അഗ
ബൊസ് എന്നൊരു പ്രവാചകൻ അവിടെ
വന്നു. 11അവൻ ഞങ്ങളുടെയടുത്തുവന്ന്, പൌ
ലൊസിൻെറ അരപ്പട്ടവാങ്ങി. എന്നിട്ട് അതു
കൊണ്ട് അഗബൊസ് തൻെറതന്നെ കൈകാലു
കൾ കെട്ടി. അയാൾ പറഞ്ഞു, "പരിശുദ്ധാത്മാ
വ് എന്നോടു പറയുന്നു, 'ഇങ്ങനെയാണ് ഈ
അരപ്പട്ട ധരിക്കുന്നവനെ യെഹൂദർ ബന്ധിക്കു
ക. എന്നിട്ടവർ അവനെ ജാതികൾക്കു നൽകും.'"
12ഞങ്ങളെല്ലാം ഈ വാക്കുകൾകേട്ടു. അതി
നാൽ ഞങ്ങളും യേശുവിൻെറ പ്രാദേശിക
ശിഷ്യന്മാരും പൌലൊസിനോടു യെരൂശലേമി
ലേക്കു പോകരുതെന്നു യാചിച്ചു. 13എന്നാൽ
പൌലൊസ് പറഞ്ഞു, "നിങ്ങളെന്തിനാണു
കരയുന്നത്? എന്തിനാണിങ്ങനെ എന്നെ സങ്കട
പ്പെടുത്തുന്നത്? യെരൂശലേമിൽ ബന്ധിതനാ
കാൻ ഞാൻ തയ്യാറാണ്. കർത്താവായ യേശു
വിൻെറ നാമത്തിനുവേണ്ടി മരിക്കാൻപോലും
ഞാൻ തയ്യാറാണ്!"
14യെരൂശലേമിൽ പോകുന്നതിൽനിന്നും അവ
നെ തടയാനോ നിർബന്ധിക്കാനോ ഞങ്ങൾ
ക്കാകുമായിരുന്നില്ല. അതിനാൽ ഞങ്ങൾ അഭ്യർ
ത്ഥന നിർത്തി ഇങ്ങനെ പറഞ്ഞു, "കർത്താവി
ൻെറ ഇംഗിതം നടപ്പാകട്ടെ എന്നു ഞങ്ങൾ
പ്രാർത്ഥിക്കുന്നു."
15ഏതാനും ദിവസങ്ങൾക്കുശേഷം ഞങ്ങൾ
തയ്യാറായി യെരൂശലേമിലേക്കു പുറപ്പെട്ടു.
16കൈസര്യയിൽനിന്നുള്ള യേശുവിൻെറ ശി
ഷ്യന്മാരിൽ ചിലർ ഞങ്ങളോടൊത്തു യെരൂശ
ലേമിലേക്കു വന്നു. കുപ്രൊസുകാരനായ മ്നാ
സോനിൻെറ വസതിയിലേക്ക് ആ ശിഷ്യന്മാർ
ഞങ്ങളെ കൊണ്ടുപോയി. അയാൾ യേശുവി
ൻെറ ആ ദ്യശിഷ്യന്മാരിലൊരാളായിരുന്നു. അ
യാൾ ഞങ്ങളെ അവിടെ താമസിപ്പിക്കാൻ
തൻെറ വീട്ടിലേക്കു കൊണ്ടുപോയി.

## പൌലൊസ് യാക്കോബിനെ സന്ദർശിക്കുന്നു

17യെരൂശലേമിലെ വിശ്വാസികൾക്ക് ഞങ്ങ
ളുടെ ആഗമനം ആഹ്ളാദമേകി. 18അടുത്തദിവ
സം പൌലൊസ് ഞങ്ങളോടൊപ്പം യാക്കോ
ബിനെ സന്ദർശിക്കാൻ പോയി. മൂപ്പന്മാരെല്ലാം
അവിടെയുണ്ടായിരുന്നു. 19അപ്പോൾ ജാതികളു
ടെയിടയിൽ പലതും പ്രവൃത്തിക്കാൻ ദൈവം
തന്നെ എങ്ങനെ വിനിയോഗിച്ചുവെന്ന് അ
വൻ അവരോടു പറഞ്ഞു. തന്നിലൂടെ ദൈവം
പ്രവൃത്തിച്ചത് മുഴുവൻ അവൻ അവരോടു പറ
ഞ്ഞു. 20ഇതെല്ലാംകേട്ട നേതാക്കൾ ദൈവത്തെ
വാഴ്ത്തി. എന്നിട്ടവർ പൌലൊസിനോടു പറ
ഞ്ഞു, "സഹോദരാ ആയിരക്കണക്കിന് യെഹൂ
ദർ വിശ്വാസികളായതു നിനക്കു കാണാം. എ
ന്നാൽ, മോശെയുടെ ന്യായപ്രമാണം അനുസ
രിക്കുകയെന്നതു വളരെ പ്രധാനമാണെന്നവർ
കരുതുന്നു. 21ഈ യെഹൂദർ നിൻെറ ഉപദേശ
ത്തെ കേട്ടു. അന്യരാജ്യങ്ങളിൽ ജാതികളോടൊ
പ്പം വസിക്കുന്ന യെഹൂദരോട് മോശെയുടെ
ന്യായപ്രമാണം ഉപേക്ഷിക്കുവാൻ നീ പറയു
ന്നത് അവർ കേട്ടു. ആ യെഹൂദരോട് തങ്ങളുടെ
കുട്ടികളുടെ പരിച്ഛേദനകർമ്മം നടത്തരുതെ
ന്നും യെഹൂദ ആചാരങ്ങൾ അനുസരിക്കരുതെ
ന്നും നീ പറഞ്ഞതായി അവർ കേട്ടു. 22ഞങ്ങളെ
ന്തു ചെയ്യണം? നീ വന്നതായി ഇവിടുത്തെ
യെഹൂദജനതയറിയും. 23അതിനാൽ നീ എന്തു
ചെയ്യണമെന്നു ഞങ്ങൾ പറയാം: ഞങ്ങളിൽ
നാലുപേർ വ്രതം സ്വീകരിച്ചിട്ടുണ്ട്. 24അവരെ
കൂട്ടിക്കൊണ്ട് അവരോടൊപ്പം ശുദ്ധീകരണകർ
മ്മം നിർവ്വഹിക്കുക. അവരുടെ ചിലവുകൾ
വഹിക്കുക. അപ്പോളവർക്കു ഞങ്ങളുടെ ശിരോ
മുണ്ഡനം നടത്താനാവും. അങ്ങനെ ചെയ്താൽ
ആളുകൾക്കിടയിൽ നിന്നെപ്പറ്റി കേട്ടതൊന്നും
സത്യമല്ലെന്നു തെളിയിക്കാൻ കഴിയും. നീ സ്വ
ജീവിതത്തിൽ മോശെയുടെ ന്യായപ്രമാണം
അനുസരിക്കുന്നുണ്ടെന്നവർ മനസ്സിലാക്കും.
25ഞങ്ങൾ ഇതിനകംതന്നെ ജാതികളിൽനിന്നു
ള്ള വിശ്വാസികൾക്കൊരു കത്തയച്ചു കഴിഞ്ഞു.
അതിൽ ഇങ്ങനെ പറയുന്നു:
'വിഗ്രഹങ്ങൾക്കു സമർപ്പിക്കപ്പെട്ടതു ഭക്ഷിക്ക
രുത്, രക്തം രുചിക്കരുത്, ശ്വാസം മുട്ടിച്ചു കൊല്ല
പ്പെട്ട മൃഗങ്ങളെ ഭക്ഷിക്കരുത്. ഒരു തരത്തിലു
മുള്ള ലൈംഗികപാപവും അരുത്.'"
26അപ്പോൾ പൌലൊസ് ആ നാലുപേരെ
തന്നോടൊപ്പം കൂട്ടി. പിറ്റേന്നു ശുദ്ധീകരണ
കർമ്മത്തിൽ പൌലൊസും പങ്കാളിയായി. എ
ന്നിട്ടവർ ദൈവാലയത്തിലേക്കു പോയി. ശുദ്ധീ
കരണകർമ്മങ്ങൾ അവസാനിക്കുന്ന സമയം
അവൻ പ്രഖ്യാപിച്ചു. അപ്പോൾ ഓരോരുത്തർ
ക്കുംവേണ്ടി വഴിപാട് അർപ്പിക്കപ്പെടുമെന്നും
അവൻ അറിയിച്ചു.
27ആ ഏഴു ദിവസങ്ങളും കഴിയാറായി.
പക്ഷേ ആസ്യയിൽനിന്നുള്ള ഏതാനും യെഹൂ
ദർ ദൈവാലയത്തിൽ പൌലൊസിനെയും
കണ്ടു. അവർ ജനക്കൂട്ടത്തെ ഇളക്കിവിട്ട് പൌ
ലൊസിനെ പിടിപ്പിച്ചു. 28അവർ വിളിച്ചു
കൂവി, "യെഹൂദരേ, സഹായിക്കുക! മോശെയു
ടെ നിയമങ്ങൾക്കെതിരായതൊക്കെ പഠിപ്പിക്കു
ന്നവനാണിവൻ. ഈ ദൈവാലയത്തിനും ജനത
യ്ക്കും എതിരായി ഇക്കാര്യങ്ങളിവൻ എല്ലായിട
ത്തും എല്ലാവരെയും പഠിപ്പിക്കുന്നു. ഇപ്പോഴ
വൻ ഏതാനും യവനക്കാരെ ദൈവാലയമുറ്റ
ത്തു കൊണ്ടുവരികയും ചെയ്തിരിക്കുന്നു! ഈ
വിശുദ്ധസ്ഥലത്തെ അവൻ അശുദ്ധമാക്കിയിരി
ക്കുന്നു!" 29(യെഹൂദർ അങ്ങനെ പറയാൻകാര
ണം അവർ ത്രോഫിമോസിനോടൊപ്പം പൌ
ലൊസിനെ യെരൂശലേമിൽ കണ്ടിട്ടുണ്ട് എന്ന
താണ്. ത്രോഫിമോസ് ജാതികളിൽനിന്നുള്ള
എഫെസൊസുകാരനാണ്. പൌലൊസാണവ
നെ ദൈവാലയത്തിലേക്കു കൊണ്ടുവന്നതെ
ന്നാണവർ കരുതിയത്.)
30യെരൂശലേംവാസികൾ ഒന്നടങ്കം ഇളകിമറി
ഞ്ഞു. അവർ ഓടിവന്ന് പൌലൊസിനെ പിടി
കൂടി. അവരവനെ ദൈവാലയത്തിലെ വിശുദ്ധ
സ്ഥലത്തുനിന്നും വലിച്ചിറക്കി. ഉടൻതന്നെ
ദൈവാലയകവാടങ്ങൾ അടയ്ക്കപ്പെടുകയും

ചെയ്തു. 31ആളുകൾ പൌലൊസിനെ വധി
ക്കാൻ ശ്രമിക്കുകയായിരുന്നു. നഗരത്തിലാക
മാനം കുഴപ്പങ്ങളുണ്ടായിട്ടുണ്ടെന്ന് റോമാസൈ
ന്യാധിപൻ മനസ്സിലാക്കി. 32പെട്ടെന്നുതന്നെ
അയാൾ ആളുകൾ കൂടിനിൽക്കുന്നിടത്തേക്കു
ചെന്നു. ഏതാനും ശതാധിപന്മാരെയും ഭടന്മാ
രെയും അയാൾ കൂടെകൂട്ടിയിരുന്നു. ജനങ്ങൾ
സൈന്യാധിപനെയും ഭടന്മാരെയും കണ്ടു.
അതിനാൽ അവർ പൌലൊസിനെ തല്ലുന്നതു
നിർത്തി. 33സൈന്യാധിപൻ പൌലൊസി
ന്റെ അടുത്തുചെന്നു അവനെ പിടികൂടി. അവ
നെ ചങ്ങലകൊണ്ടു ബന്ധിക്കാൻ അവൻ ഭട
ന്മാരോടുകല്പിച്ചു. എന്നിട്ട് സൈന്യാധിപൻ
ചോദിച്ചു, “ആരാണിയാൾ?” എന്താണിയാൾ
ചെയ്തതെറ്റ്?” 34അവിടെയുണ്ടായിരുന്ന ചിലർ
എന്തൊക്കെയോ വിളിച്ചു പറഞ്ഞു. മറ്റുചിലർ
വേറെ എന്തൊക്കെയോ പറഞ്ഞു. ഈ കോലാ
ഹലവും ആശയക്കുഴപ്പവും കാരണം അയാൾക്ക്
സത്യാവസ്ഥ മനസ്സിലാക്കാൻ കഴിഞ്ഞില്ല.
അതിനാൽ പൌലൊസിനെ സൈനീകകേന്ദ്ര
ത്തിലേക്കു കൊണ്ടുവരാൻ അയാൾ ഭടന്മാരോ
ടാജ്ഞാപിച്ചു. 35-36എല്ലാവരും അവരെ പിന്തുട
രുകയായിരുന്നു. പൌലൊസ് പടിക്കൽ എത്തി
യപ്പോൾ ഭടന്മാർ അവനെ എടുത്തു. ആളുകൾ
അക്രമാസക്തരായതിനാൽ പൌലൊസിനെ
രക്ഷിക്കുന്നതിനാണവരങ്ങനെ ചെയ്തത്. ആളു
കൾ വിളിച്ചുകൂവി, “അവനെ കൊല്ലുക!”

37ഭടന്മാർ പൌലൊസിനെ സൈനികകേന്ദ്ര
ത്തിലേക്കു നയിച്ചു. അവിടെ പ്രവേശിക്കു
മ്പോൾ അവൻ സൈന്യാധിപനോടു ചോദി
ച്ചു, “താങ്കളോടു ഞാൻ ചിലതു പറയട്ടെയോ?”
സൈന്യാധിപൻ പറഞ്ഞു, “നീ യവനഭാഷ
സംസാരിക്കുന്നോ? 38എന്നാൽ ഞാൻ കരുതിയ
വനല്ലേ നീ? അടുത്തകാലത്ത് സർക്കാരിനെ
തിരെ കലാപമുണ്ടാക്കിയ മിസ്രയിംകാരനാണു
നീയെന്നാണു ഞാൻ കരുതിയത്. അയാൾ
നാലായിരം കൊലയാളികളെ മരുഭൂമിയിലേക്കു
നയിച്ചു.”

39പൌലൊസ് പറഞ്ഞു, “അല്ല, ഞാൻ തർ
സൊസുകാരനായ ഒരു യെഹൂദനാണ്. കിലി
ക്യായിലാണ് തർസൊസ്. ഞാൻ ആ പ്രധാന
നഗരത്തിലെ ഒരു പൌരനാണ്. ദയവായി ജന
ങ്ങളോടു സംസാരിക്കാനെന്നെ അനുവദി
ച്ചാലും.”

40സൈന്യാധിപൻ പൌലൊസിനെ അതിന
നുവദിച്ചു. അതിനാലവൻ പടികൾക്കു മുക
ളിൽ കയറിനിന്നു. ആളുകളോട് അടങ്ങിയിരി
ക്കാൻ കൈകൊണ്ട് അവൻ ആഗ്യം കാണിച്ചു.
ജനങ്ങൾ അടങ്ങുകയും പൌലൊസ് അവരോ
ടു പ്രസംഗിക്കുകയും ചെയ്തു. അവൻ യെഹൂദ
രുടെ ഭാഷയിലാണു പ്രസംഗിച്ചത്.

## പൌലൊസ് ജനങ്ങളോടു പ്രസംഗിക്കുന്നു

22 പൌലൊസ് പറഞ്ഞു, “എന്റെ സഹോ
ദരന്മാരേ, പിതാക്കളേ എന്നെ ശ്രദ്ധിച്ചാ
ലും! ഞാൻ നിങ്ങളുടെ മുമ്പിൽ ന്യായവാദം
അവതരിപ്പിക്കുന്നു.” 2പൌലൊസ് യെഹൂദ
ഭാഷ സംസാരിക്കുന്നത് യെഹൂദർ കേട്ടു. അതി
നാൽ അവർ ശാന്തരായി. പൌലൊസ് പറ
ഞ്ഞു, 3“ഞാനൊരു യെഹൂദനാണ്. കിലിക്യാ
യിലെ തർസൊസിലാണു ഞാൻ ജനിച്ചത്.
യെരൂശലേമിൽ ഞാൻ വളർന്നു. ഗമാലിയേലി
ന്റെ ശിഷ്യനായിരുന്നു ഞാൻ. നമ്മുടെ പിതാ
ക്കന്മാരുടെ ന്യായപ്രമാണം അവൻ എന്നെ
സസൂക്ഷ്മം പഠിപ്പിച്ചു. നിങ്ങളെല്ലാവരും ഇന്ന്
ആയിരിക്കുമ്പോലെ ഞാനന്ന് ദൈവശുശ്രൂഷ
യിൽ വളരെ തീഷ്ണതയുള്ളവനായിരുന്നു.
4യേശുവിന്റെ മാർഗ്ഗം സ്വീകരിച്ചവരെ ഞാൻ
പീഢിപ്പിച്ചിരുന്നു. ഞാൻ മൂലം അവരിൽ
ചിലർ കൊല്ലപ്പെടുകകൂടി ചെയ്തു. സ്ത്രീക
ളെയും പുരുഷന്മാരെയും ഞാൻ പിടികൂടി തട
വറയിലിട്ടു. 5മഹാപുരോഹിതനും ജനത്തി
ന്റെ മൂപ്പന്മാരുടെ സഭയ്ക്കും ഇതൊക്കെ സത്യ
മാണെന്നു പറയാൻ കഴിയും! ഒരിക്കൽ ഈ
നേതാക്കൾ എനിക്കു ചില കത്തുകൾ തന്നു.
ദമസ്ക്കൊസിലെ യെഹൂദസഹോദരന്മാർക്കു
ള്ളതായിരുന്നു ആ കത്തുകൾ. യേശുവിന്റെ
ശിഷ്യന്മാരെ പിടിച്ച് ശിക്ഷിക്കാനും യെരൂശലേ
മിലേക്കു കൊണ്ടുവരാനുമായി ഞാനവിടേക്കു
പോവുകയായിരുന്നു.

## തന്റെ മാനസാന്തരത്തെപ്പറ്റി

6“എന്നാൽ ദമസ്ക്കൊസിലേക്കുള്ള യാത്ര
യിൽ എനിക്കു ചിലതുസംഭവിച്ചു. ഞാൻ ദമ
സ്ക്കൊസിനോടടുത്തപ്പോൾ ഉച്ചയായിരുന്നു.
പെട്ടെന്ന് ആകാശത്തുനിന്ന് ഒരു തീഷ്ണമായ
പ്രകാശം എനിക്കുചുറ്റും തിളങ്ങി. 7ഞാൻ തറ
യിൽ വീണു. ഒരശരീരി എന്നോടു പറയുന്നതാ
യി ഞാൻ കേട്ടു:‘ ശൌൽ, ശൌൽ നീയെന്തിനാ
ണെന്നെ പീഢിപ്പിക്കുന്നത്?’ 8ഞാൻ ചോദിച്ചു,
‘നീ ആരാണു കർത്താവേ?’ ശബ്ദം പറഞ്ഞു,
‘നീ പീഢിപ്പിക്കുന്ന നസറായനായ യേശുവാ
ണ് ഞാൻ.’ 9എന്നോടൊത്തുണ്ടായിരുന്നവർക്ക്
അതു കേൾക്കാനായില്ല. എങ്കിലും അവർ ആ
പ്രകാശം കണ്ടു. 10ഞാൻ ചോദിച്ചു, ‘കർത്താ
വേ ഞാൻ എന്തുചെയ്യണം?’ കർത്താവ് മറു
പടി പറഞ്ഞു, ‘എഴുന്നേറ്റു ദമസ്ക്കൊസിലേ
ക്കു പോവുക. അവിടെ നിനക്കായി ഞാൻ
ആസൂത്രണം ചെയ്തിരിക്കുന്നതെല്ലാം നിന്നെ
അറിയിക്കും.’

11പ്രകാശത്തിന്റെ തീഷ്ണതമൂലം എനി
ക്കൊന്നും കാണാൻ കഴിഞ്ഞില്ല. അതിനാൽ
എന്നോടൊപ്പമുള്ള പുരുഷന്മാർ എന്നെ ദമ
സ്ക്കൊസിലേക്കു നയിച്ചു.

12“ദമസ്ക്കൊസിൽ അനന്യാസ് എന്നൊരു
വൻ എന്നെ സമീപിച്ചു. അയാൾ മോശെയുടെ
ന്യായപ്രമാണം അനുസരിക്കുന്നവനും ഭക്തനു
മായിരുന്നു. അവിടെ താമസിച്ചിരുന്ന യെഹൂദ
രെല്ലാം അനന്യാസിനെ ആദരിച്ചിരുന്നു. 13അ
യാൾ എന്റെയടുത്തെത്തി പറഞ്ഞു, ‘സഹോദ
രനായ ശൌൽ, നിനക്കു കാഴ്ച ലഭിക്കട്ടെ’
പെട്ടെന്ന് എനിക്കു കാഴ്ചകിട്ടി. 14അനന്യാസ്
എന്നോടു പറഞ്ഞു, ‘നമ്മുടെ പിതാക്കന്മാരുടെ
ദൈവം നിന്നെ പണ്ടുതന്നെ തിരഞ്ഞെടുത്തു.
തന്റെ പദ്ധതി അറിയാനാണു ദൈവം നിന്നെ
തിരഞ്ഞെടുത്തത്. നീതിമാനെ (യേശുവിനെ)
കാണുന്നതിനും അവന്റെ വാക്കുകൾ കേൾക്കു
ന്നതിനുമാണ് നിന്നെ തിരഞ്ഞെടുത്തത്. 15നീ
എല്ലാവർക്കും അവന്റെ സാക്ഷിയായിരിക്കും.
നീ കണ്ടതും കേട്ടതുമായ കാര്യങ്ങൾ ആളുക
ളോടു പറയും. 16ഇനി അധികം കാക്കേണ്ടതില്ല.
എഴുന്നേൽക്കൂ. സ്നാനപ്പെട്ട് നിന്റെ പാപ
ങ്ങൾ കഴുകിക്കളയുക. സ്വയം രക്ഷിക്കാൻ അവ
ന്റെ നാമത്തിൽ വിശ്വസിച്ചു ഇങ്ങനെ
ചെയ്യുക.’

17“പിന്നീട് ഞാൻ യെരൂശലേമിൽ മടങ്ങി
യെത്തി. ദൈവാലയത്തിൽ വച്ചു പ്രാർത്ഥിക്കു
കയായിരുന്ന എനിക്ക് ഒരു ദർശനമുണ്ടായി.

18യേശുവിനെ ഞാൻ കണ്ടു. യേശു എന്നോടു
പറഞ്ഞു, 'വേഗം, ഇപ്പോൾത്തന്നെ യെരൂശലേം
വിടുക. ഇന്നാട്ടുകാർ എന്നെപ്പറ്റി കൊടുക്കുന്ന
സാക്ഷ്യം സ്വീകരിക്കുകയില്ല.' 19ഞാൻ പറ
ഞ്ഞു, 'പക്ഷേ കർത്താവേ, വിശ്വാസികളെ
തടവിലിടുകയും മർദ്ദിക്കുകയും ചെയ്തവൻ
ഞാനാണെന്നവർക്കറിയാം. നിന്നിൽ വിശ്വസി
ക്കുന്നവരെ പിടിയ്ക്കാൻ ഞാൻ എല്ലാ യെഹൂദ
പ്പള്ളികളിലും കയറിയിറങ്ങി. 20അങ്ങയുടെ
സാക്ഷി സ്തെഫാനൊസ് കൊല്ലപ്പെട്ടപ്പോൾ
ഞാനവിടെയുണ്ടായിരുന്നതായും അവർക്കറി
യാം. സ്തെഫാനൊസിനെ വധിക്കണമെന്നു
എഴുന്നേറ്റുനിന്നു പറഞ്ഞവനാണു ഞാൻ. അവ
ന്റെ കൊലയാളികളുടെ വസ്ത്രം പിടിയ്ക്കുക
വരെ ഞാൻ ചെയ്തു.' 21എന്നാൽ യേശു
എന്നോടു പറഞ്ഞു, 'ഇപ്പോൾ തന്നെ ഇവിടം
വിടുക. ഞാൻ നിന്നെ വളരെ ദൂരെ ജാതികളു
ടെയിടയിലേക്ക് അയയ്ക്കാം.'"

22ജാതികളുടെ ഇടയിലേക്കു പോകുന്നതിനെ
പ്പറ്റിയുള്ള പൌലൊസിന്റെ വാക്കുകൾ കേട്ട
പ്പോൾ ജനം അവനെ ശ്രദ്ധിക്കുന്നതു നിർത്തി.
അവർ ആക്രോശിച്ചു, "അവനെ കൊല്ലുക, ഈ
ലോകത്തുനിന്നും അവനെ ഓടിയ്ക്കുക. ഇങ്ങ
നെയൊരുത്തനെ ജീവിക്കാനനുവദിക്കരുത്."
23അവർ നിലവിളിയ്ക്കുകയും അവരുടെ വ
സ്ത്രങ്ങൾ മുകളിലേക്ക് വലിച്ചെറിയുകയും
ചെയ്തു. അവർ വായുവിൽ പൊടിപരത്തി.
24അപ്പോൾ പൌലൊസിനെ പട്ടാളത്താവള
ത്തിനുള്ളിലേക്കു കൊണ്ടുവരാൻ സൈന്യാധി
പൻ കല്പിച്ചു. പൌലൊസിനെ ചമ്മട്ടി കൊണ്ട
ടിക്കാനും അവർ കല്പിച്ചു. എന്തിനാണു ആളു
കൾ ഇങ്ങനെ അവനെതിരെ വിളിച്ചുകൂവുന്ന
തെന്നു സൈന്യാധിപനു അതുവഴി അറിയണ
മായിരുന്നു. 25അതിനാൽ ഭടന്മാർ പൌലൊ
സിനെ ചമ്മട്ടികൊണ്ടു മർദ്ദിക്കാനായി കെട്ടി
യിട്ടു. എന്നാൽ പൌലൊസ് അവിടെയുണ്ടാ
യിരുന്ന ശതാധിപനോടു ചോദിച്ചു, "കുറ്റവാ
ളിയെന്നു തെളിയിക്കപ്പെടാത്ത ഒരു റോമാക്കാ
രനെ ചമ്മട്ടികൊണ്ടു മർദ്ദിക്കാൻ നിനക്കധികാ
രമുണ്ടോ?"

26ഇതുകേട്ട ശതാധിപൻ ഇക്കാര്യം സൈന്യാ
ധിപനോടു പോയിപ്പറഞ്ഞു. ശതാധിപൻ പറ
ഞ്ഞു, "നീയെന്താണു ചെയ്യുന്നതെന്നറിയാ
മോ? അയാൾ ഒരു റോമാക്കാരനാണ്!"

27സൈന്യാധിപൻ പൌലൊസിനടുത്തെ
ത്തി ചോദിച്ചു, "പറയൂ, നീ യഥാർത്ഥത്തിൽ
റോമാക്കാരനാണോ?" പൌലൊസ് പറഞ്ഞു,
"അതെ." 28സൈന്യാധിപൻ പറഞ്ഞു, "റോമാ
ക്കാരനാകാൻ ഞാൻ ധാരാളം പണം കൊടുത്ത
താണ്." എന്നാൽ പൌലൊസ് പറഞ്ഞു,
"ഞാൻ ജന്മനാ റോമാക്കാരനാണ്."

29പൌലൊസിനെ ചോദ്യം ചെയ്യാൻ വന്ന
വർ പെട്ടെന്നുതന്നെ പിരിഞ്ഞു പോയി. റോമാ
ക്കാരനായ പൌലൊസിനെ കെട്ടിയിട്ടതിൽ
സൈന്യാധിപൻ ഭയപ്പെട്ടു.

### പൌലൊസ് യെഹൂദനേതാക്കന്മാരോടു പ്രസംഗിക്കുന്നു

30പിറ്റേന്ന്, ജനങ്ങളെന്തു കൊണ്ടാണ് പൌ
ലൊസിനെതിരെ സംസാരിക്കുന്നതെന്നു പഠി
ക്കാൻ സൈന്യാധിപൻ തീരുമാനിച്ചു. അതിനാ
ലയാൾ മഹാപുരോഹിതരോടും യെഹൂദസഭ
യോടും യോഗം ചേരാൻ ആവശ്യപ്പെട്ടു. സൈ
ന്യാധിപൻ പൌലൊസിന്റെ ചങ്ങലകൾ
അഴിച്ചു. എന്നിട്ടയാൾ അവനെ കൊണ്ടുവന്ന്
യോഗത്തിനുമുന്നിൽ നിർത്തി.

23 യെഹൂദസഭായോഗത്തിലേക്കു നോക്കി
ക്കൊണ്ട് പൌലൊസ് പറഞ്ഞു, "സഹോ
ദരന്മാരേ, ദൈവത്തിന്റെ മുമ്പിൽ ഞാൻ ഉത്ത
മനായി ജീവിച്ചു. ശരിയാണെന്നെനിക്കു ബോ
ധ്യപ്പെട്ടതേ ഞാൻ പ്രവർത്തിച്ചുള്ളൂ." 2മഹാപു
രോഹിതനായ അനന്യാസ് അവിടെയുണ്ടായി
രുന്നു. അയാൾ പൌലൊസിനടുത്തു നിൽക്കു
ന്നവരോട് അവന്റെ മുഖത്തടിയ്ക്കാൻ ആവ
ശ്യപ്പെട്ടു. 3പൌലൊസ് അനന്യാസിനോടു
പറഞ്ഞു, "ദൈവം നിന്നെയും അടിക്കും! നീ
വെള്ള പൂശിമറയ്ക്കപ്പെട്ട ചെളിപിടിച്ച മതി
ലുപോലെയാണ്! നീ അവിടിരുന്ന് മോശെയു
ടെ ന്യായപ്രമാണമനുസരിച്ച് എന്നെ വിധി
യ്ക്കുന്നു. എന്നാൽ എന്നെ അടിയ്ക്കാൻ നീ
അവരോടു പറയുന്നുണ്ട്. അത് മോശെയുടെ
ന്യായപ്രമാണത്തിനെതിരാണ്."

4പൌലൊസിന്റെ അടുത്തു നിൽക്കുന്നവർ
അവനോടു പറഞ്ഞു, "ദൈവത്തിന്റെ മഹാ
പുരോഹിതനോട് അങ്ങനെ പറയരുത്. നീ
അദ്ദേഹത്തെ അപമാനിക്കുകയാണ്." 5പൌ
ലൊസ് പറഞ്ഞു, "സഹോദരന്മാരേ, ഇയാളാ
ണ് മഹാപുരോഹിതനെന്ന് എനിക്കറിയില്ല.
തിരുവെഴുത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു,
'നിങ്ങളുടെ ജനത്തിന്റെ നേതാവിനെക്കുറിച്ച്
ദുഷിച്ചു പറയരുത്.'" *

6യോഗത്തിലുണ്ടായിരുന്നവരിൽ ചിലർ
സദൂക്യരും ചിലർ പരീശന്മാരുമായിരുന്നു.
അതിനാൽ പൌലൊസിന് ഒരു ആശയമുദിച്ചു:
അവൻ അവരോടു വിളിച്ചു പറഞ്ഞു, "എന്റെ
സഹോദരന്മാരേ, ഞാൻ ഒരു പരീശനാണ്.
എന്റെ അപ്പനും ഒരു പരീശനായിരുന്നു! ആളു
കൾ പുനരുജ്ജീവിപ്പിക്കുമെന്ന പ്രതീക്ഷമൂലമാ
ണ് ഞാൻ വിചാരണ ചെയ്യപ്പെടുന്നത്!"

7പൌലൊസ് ഇതു പറഞ്ഞപ്പോൾ സദൂക്യ
രും പരീശന്മാരും തമ്മിൽ വലിയവാദം നടന്നു.
സംഘം വിഘടിക്കപ്പെട്ടു. 8(മരിച്ചാൽ ആരും
പുനരുജ്ജീവിക്കില്ലെന്ന് സദൂക്യർ വിശ്വസിച്ചി
രുന്നു. ദൂതന്മാരോ ആത്മാക്കളോ ഇല്ലെന്നും
അവർ വിശ്വസിച്ചിരുന്നു. എന്നാൽ പരീശർ
ഇവയെല്ലാം വിശ്വസിച്ചിരുന്നു.) 9ആ യെഹൂദ
രെല്ലാം ഉച്ചത്തിൽ ആക്രോശിക്കാൻ തുടങ്ങി.
ശാസ്ത്രിമാരിൽ ചിലർ, പരീശന്മാരുടെ പക്ഷ
ക്കാർ, എഴുന്നേറ്റു വാദിച്ചു, "ഇയാളിൽ ഞങ്ങൾ
തെറ്റൊന്നും കാണുന്നില്ല. ദമസ്ക്കൊസിലേക്കു
ള്ള വഴിയിൽ ഒരു ആത്മാവോ, ദൂതനോ അവ
നോടു സംസാരിച്ചിരിക്കാം."

10തർക്കം ഒരേറ്റുമുട്ടലായി. യെഹൂദർ പൌ
ലൊസിനെ കഷണം കഷണമാക്കുമെന്ന് സൈ
ന്യാധിപൻ ഭയന്നു. അതിനാൽ താഴേക്കു ചെന്ന്
പൌലൊസിനെ യെഹൂദരുടെയിടയിൽനിന്നും
പട്ടാളമന്ദിരത്തിലേക്കു കൊണ്ടിടാൻ അയാൾ
ഭടന്മാരോടു കല്പിച്ചു.

11അടുത്തദിവസം രാത്രി കർത്താവായ യേശു
പൌലൊസിനു പ്രത്യക്ഷപ്പെട്ടു. അവൻ പറ
ഞ്ഞു, "ധൈര്യമായിരിക്കുക! യെരൂശലേംകാ
രോട് നീ എന്നെപ്പറ്റി പറഞ്ഞു. നീ റോമിലും
പോയി എന്നെപ്പറ്റി അവിടെയുള്ളവരോടു
പ്രസംഗിക്കണം!"

12പിറ്റേന്നു രാവിലെ, ഏതാനും യെഹൂദർ
പൌലൊസിനെ കൊല്ലാൻ ഒരു പരിപാടിയി

---

**"നിങ്ങളുടെ ... പറയരുത്."** ഉദ്ധരണി. പുറ.22:18ൽ നിന്നും

ട്ടു. പൌലൊസിനെ കൊല്ലുന്നതുവരേക്കും
ഒന്നും തിന്നുകയോ കുടിയ്ക്കുകയോ ഇല്ലെന്ന്
അവർ കൂട്ടംകൂടി പ്രതിജ്ഞയെടുത്തു. 13ഈ
ഗൂഢാലോചനയിൽ പങ്കെടുത്ത യെഹൂദർ
നാല്പതിലധികമുണ്ടായിരുന്നു. 14അവർ പുരോ
ഹിതപ്രമുഖരെയും ജനത്തിൻെറ മൂപ്പന്മാരെ
യും കണ്ടു സംസാരിച്ചു. യെഹൂദർ പറഞ്ഞു,
“ഞങ്ങൾ ഒരു വലിയ ശപഥം എടുത്തിട്ടുണ്ട്.
പൌലൊസിനെ കൊല്ലാതെ ഒന്നും കഴിക്കില്ലെ
ന്ന്! 15അതിനാൽ നിങ്ങൾ ഇങ്ങനെ ചെയ്തു
തരണം. നിങ്ങളും എല്ലാ യെഹൂദനേതാക്കളും
സൈന്യാധിപന് ഒരു സന്ദേശമയയ്ക്കണം.
പൌലൊസിനെ നിങ്ങളുടെ അടുത്തേക്കയ
യ്ക്കാൻ അയാളോട് ആവശ്യപ്പെടണം. കൂടു
തൽ ചോദ്യം ചെയ്യാനാണിതെന്നു പറയണം.
അവൻ ഇവിടെ എത്തുന്നതിനുമുമ്പ് കൊല്ലാൻ
ഞങ്ങൾ കാത്തിരിക്കും.”

16എന്നാൽ ഈ പരിപാടിയെപ്പറ്റി പൌലൊ
സിൻെറ അനന്തിരവൻ കേട്ടു. അവൻ പട്ടാള
ക്കെട്ടിടത്തിലേക്കു ചെന്ന് പൌലൊസിനെ
വിവരമറിയിച്ചു. 17അപ്പോൾ പൌലൊസ്
ശതാധിപന്മാരിലൊരാളെ വിളിച്ചു പറഞ്ഞു,
“ഈ ചെറുപ്പക്കാരനെ സൈന്യാധിപൻെറയടു
ത്തേക്കു കൊണ്ടുപോകൂ. അദ്ദേഹത്തിനോടു
ചിലതു ഇവനു പറയാനുണ്ട്.” 18ശതാധിപൻ
അവനെ സൈന്യാധിപൻെറയടുത്തെത്തിച്ചു.
ശതാധിപൻ പറഞ്ഞു, “ഈ യുവാവിനെ അങ്ങ
യുടെ മുമ്പിലേക്കു കൊണ്ടുവരാൻ തടവുകാര
നായ പൌലൊസ് എന്നോടാവശ്യപ്പെട്ടു. അവ
ന് എന്തോ പറയാനുണ്ടത്രേ.”

19സൈന്യാധിപൻ യുവാവിനെ ഒരു ഒറ്റപ്പെട്ട
സ്ഥലത്തേക്കു കൊണ്ടുപോയിട്ടു ചോദിച്ചു,
“എന്താണു പറയാനുള്ളത്?”

20യുവാവു പറഞ്ഞു, “പൌലൊസിനെ അവ
രുടെ സഭയിലേക്കയയ്ക്കാൻ അങ്ങയോടാവശ്യ
പ്പെടാൻ യെഹൂദർ തീരുമാനിച്ചിട്ടുണ്ട്. ചോദ്യം
ചെയ്യാനെന്ന വ്യാജേനയാണ് ആവശ്യപ്പെടുക.
21എന്നാൽ അവരെ വിശ്വസിക്കരുത്! നാല്പതില
ധികം യെഹൂദർ പൌലൊസിനെ വധിക്കാൻ
വഴിയിൽ ഒളിച്ചിരിപ്പുണ്ട്. അതു നടപ്പാക്കാതെ
ഒന്നും തിന്നുകയോ കുടിയ്ക്കുകയോ ഇല്ലെന്ന്
അവർ പ്രതിജ്ഞയെടുത്തിട്ടുണ്ട്! ഇപ്പോഴവർ
അങ്ങയുടെ അനുമതിയ്ക്കായി കാത്തിരി
ക്കുന്നു.” 22സൈന്യാധിപൻ അവനെ പറഞ്ഞ
യച്ചു. അദ്ദേഹം അവനോടു പറഞ്ഞു, “അവ
രുടെ പരിപാടിയെപ്പറ്റി നീയെന്നോടു പറഞ്ഞ
തായി ആരോടും പറയരുത്.”

### പൌലൊസിനെ കൈസര്യയിലേക്കയയ്ക്കുന്നു

23അനന്തരം സൈന്യാധിപൻ രണ്ടു ശതാധി
പന്മാരെ വിളിച്ചു പറഞ്ഞു, “കൈസര്യായിലേ
ക്കെനിക്ക് ഏതാനുംപേരെ അയയ്ക്കണം. ഇരു
നൂറുഭടന്മാരെ തയ്യാറാക്കുക. എഴുപതു കുതിര
പ്പട്ടാളക്കാരെയും ഇരുനൂറു കുന്തക്കാരെയും ഒരു
ക്കുക. രാത്രി ഒമ്പതുമണിക്കു തന്നെ പുറപ്പെട
ണം. 24പൌലൊസിന് സഞ്ചരിക്കാൻ ഏതാനും
കുതിരകളെയും. അയാളെ ദേശാധിപതി ഫേ
ലിക്സിൻെറയടുത്ത് സുരക്ഷിതമായെത്തി
ക്കുക.” 25സൈന്യാധിപൻ ഒരു കത്തെഴുതി.
അതിൽ ഇങ്ങനെ പറയുന്നു,

26അഭിവന്ദ്യനായ ദേശാധിപതി ഫേലിക്സി
നെ ക്ലൌദ്യൊസ് അഭിവാദനം ചെയ്യുന്നു:
ആശംസകൾ.

27ഈ മനുഷ്യനെ യെഹൂദർ പിടികൂടികൊ
ല്ലാൻ ഉദ്ദേശിച്ചു. അവൻ ഒരു റോമാക്കാരനാ
ണെന്നറിഞ്ഞപ്പോൾ ഞാൻ ഏതാനും ഭടന്മാരു
മായിച്ചെന്ന് അവനെ രക്ഷിച്ചു. 28അവനെ
തിരെ എന്തിനാണവർ ആരോപണം ഉന്നയിക്കു
ന്നതെന്നാണ് എനിക്കറിയേണ്ടത്. അതിനാൽ
ഞാനവനെ അവരുടെ സമിതിയിൽ കൊണ്ടു
വന്നു. 29ഇങ്ങനെ അറിയാൻ കഴിഞ്ഞു: പൌ
ലൊസ് തെറ്റായതെന്തൊക്കെയോ ചെയ്തു.
എന്നാൽ ഈ ആരോപണങ്ങൾ അവരുടെ
യെഹൂദന്യായപ്രമാണമനുസരിച്ചാണ്. എന്നാ
ലതൊന്നും തടവിനോ വധത്തിനോ വിധി
ക്കാൻ പറ്റിയതുമല്ല. 30ഏതാനും യെഹൂദർ പൌ
ലൊസിനെ കൊല്ലാൻ ഗൂഢാലോചന നടത്തി
എന്നു എനിക്കു വിവരംകിട്ടി. അതിനാൽ ഞാ
നിവനെ ഉടനെ അങ്ങയുടെയടുത്തേക്ക് അയ
യ്ക്കുന്നു. അവനെതിരെയുള്ളതൊക്കെ അങ്ങ
യോടു പറയാൻ ഞാൻ യെഹൂദരോടും പറ
ഞ്ഞിട്ടുണ്ട്.

31ഭടന്മാർ ആജ്ഞക്കനുസൃതമായി തന്നെ ചെ
യ്തു. രാത്രിതന്നെ ഭടന്മാർ പൌലൊസിനെ
അന്തിപത്രിസിലേക്കു കൊണ്ടുപോയി. 32പി
റ്റേന്ന് കുതിരപ്പടയാളികൾ പൌലൊസിനോ
ടൊപ്പം കൈസര്യായിലേക്കു പോയി. മറ്റു
പട്ടാളക്കാരും കുന്തക്കാരും യെരൂശലേമിലെ
സൈനികതാവളത്തിലേക്കു മടങ്ങി. 33കുതിരപ്പ
ടയാളികൾ കൈസര്യായിൽ പ്രവേശിച്ചു.
ദേശാധിപതിക്കു കത്തു നൽകി. എന്നിട്ടവർ
പൌലൊസിനെയും ഏല്പിച്ചു. 34കത്തു വായി
ച്ചശേഷം ദേശാധിപതി പൌലൊസിനോടു
ചോദിച്ചു, “നീ ഏതു രാജ്യക്കാരനാണ്?” പൌ
ലൊസ് കിലിക്യക്കാരനാണെന്ന് ദേശാധിപതി
അറിഞ്ഞു. 35അദ്ദേഹം പറഞ്ഞു, “നിനക്കെതി
രായ ആരോപണക്കാർ കൂടിവന്നിട്ട് ഞാൻ
നിന്നെ വിസ്തരിക്കും.” കൊട്ടാരത്തിൽ അവ
നെ സൂക്ഷിക്കാൻ ദേശാധിപതി കല്പിച്ചു. (ആ
മന്ദിരം ഹെരോദാവ് പണിയിച്ചതായിരുന്നു.)

### യെഹൂദർ പൌലൊസിനെ കുറ്റപ്പെടുത്തുന്നു

24 അഞ്ചു ദിവസങ്ങൾ കഴിഞ്ഞ് അനന്യാ
സ് കൈസര്യായിലേക്കു പോയി. മഹാ
പുരോഹിതനായിരുന്നു അനന്യാസ്. അയാൾ
ഏതാനും യെഹൂദനേതാക്കളെയും തെർത്തുല്ലൊ
സ് എന്നൊരു നിയമജ്ഞനെയും കൂടെ കൊണ്ടു
പോയിരുന്നു. പൌലൊസിനെതിരെ കൈസ
ര്യയിൽ കുറ്റങ്ങൾ നിരത്താനാണവർ പോയത്.
2പൌലൊസിനെ സഭായോഗത്തിലേക്ക് വിളി
യ്ക്കുകയും തെർത്തുല്ലൊസ് കുറ്റാരോപണം
ആരംഭിക്കുകയും ചെയ്തു.

തെർത്തുല്ലൊസ് പറഞ്ഞു, “അഭിവന്ദ്യനായ
ഫേലിക്സേ! അങ്ങുമൂലം ഞങ്ങൾ വളരെ സമാ
ധാനം അനുഭവിക്കുന്നു. കൂടാതെ ഈ രാജ്യത്തെ
പല തെറ്റുകളും തിരുത്തപ്പെടുന്നുമുണ്ട്. 3അതി
നൊക്കെ ഞങ്ങൾക്ക് അങ്ങയോട് നന്ദിയുണ്ട്.
ഇതെല്ലാം ഞങ്ങൾക്ക് എപ്പോഴും എവിടെയും
കിട്ടുന്നുണ്ട്. 4എന്നാൽ അങ്ങയുടെ സമയം
അധികം എടുക്കാൻ എനിക്കാഗ്രഹമില്ല. അതി
നാൽ ഏതാനും വാക്കുകൾമാത്രം ഞാൻ പറ
യട്ടെ. ദയവായി ക്ഷമയോടെ കേട്ടാലും.
5ഇയാൾ കുഴപ്പങ്ങളുണ്ടാക്കുന്നവനാണ്. ലോ
കത്തെവിടെയും യെഹൂദരുമായി ഇയാൾ കല
ഹമുണ്ടാക്കുന്നു. അവൻ നസറായക്കാരുടെ നേ
താവാണ്. 6-8അവൻ ദൈവാലയം അശു
ദ്ധമാക്കാൻ തുനിഞ്ഞെങ്കിലും ഞങ്ങളതു തട

ഞ്ഞു* നിങ്ങളവനെ വിചാരണചെയ്യുമ്പോൾ
അവനെപ്പറ്റി ഞങ്ങൾ ആരോപിച്ച എല്ലാ
കാര്യങ്ങളും അവ നിൽനിന്നുതന്നെ നിങ്ങൾക്കു
ബോദ്ധ്യമാകും." 9മറ്റ് യെഹൂദരും ഇതൊക്കെ
ശരിയെന്ന് അംഗീകരിച്ചു. അവർ പറഞ്ഞു,
"ഇതെല്ലാം യഥാർത്ഥത്തിൽ സത്യമാണ്."
10ദേശാധിപതി പൌലൊസിനോടു സംസാ
രിക്കാൻ ആഗ്യം കാട്ടി. അതിനാൽ പൌലൊസ്
മറുപടി പറഞ്ഞു, "ഗവർണ്ണർ ഫേലിക്സേ,
അങ്ങ് ദീർഘകാലമായി യിസ്രായേലിൽ ഒരു
ന്യായാധിപൻ ആണെന്നെനിക്കറിയാം. അതി
നാൽ അങ്ങയുടെ മുമ്പിൽ എന്റെ വാദം നിര
ത്താൻ എനിക്കു സന്തോഷമുണ്ട്. 11പന്ത്രണ്ടു
ദിവസം മുമ്പുമാത്രമാണ് ഞാൻ യെരൂശലേമിൽ
നമസ്കരിപ്പാൻ പോയത്. ഇതു സത്യമാണെന്ന്
അങ്ങയ്ക്കു തന്നെ അന്വേഷിച്ചറിയാവുന്ന
താണ്. 12എനിക്കെതിരെ കുറ്റമാരോപിക്കുന്ന
ഈ യെഹൂദർ ഞാൻ ദൈവാലയത്തിൽ വച്ച്
ആരുമായും തർക്കിക്കുന്നതു കണ്ടിട്ടില്ല. ഞാൻ
ജനങ്ങൾക്കിടയിൽ കുഴപ്പമുണ്ടാക്കുകയായിരു
ന്നില്ല. യെഹൂദപ്പള്ളികളിലോ മറ്റെവിടെയെങ്കി
ലുമോവച്ച് ഞാൻ ജനങ്ങളെ സംഘടിപ്പിച്ചു
തർക്കിക്കുകയോ കുഴപ്പമുണ്ടാക്കുകയോ ആയി
രുന്നില്ല. 13ഇപ്പോൾ എനിക്കെതിരെ ഉന്നയിക്കു
ന്ന ആരോപണങ്ങൾ തെളിയിക്കാനും ഇവർക്കാ
വില്ല. 14എന്നാൽ എനിക്കിത്രയും പറയാം.
യേശുവിന്റെ മാർഗ്ഗചാരിയെന്ന നിലയിൽ
ഞാൻ ഞങ്ങളുടെ പിതാക്കളുടെ ദൈവത്തെ
നമസ്കരിക്കുന്നു. യേശുവിന്റെ വഴിയല്ല ശരി
യായതെന്ന് യെഹൂദർ പറയുന്നു. എന്നാൽ
മോശെയുടെ ന്യായപ്രമാണം പഠിപ്പിക്കുന്നതെ
ല്ലാം ഞാൻ വിശ്വസിക്കുന്നു. പ്രവാചകർ എഴു
തിവെച്ചവയിലും ഞാൻ വിശ്വസിക്കുന്നു. 15ന
ല്ലവരും ദുഷ്ടന്മാരുമടക്കം എല്ലാവരും ഉയർത്തെ
ഴുന്നേൽക്കും എന്ന യെഹൂദരുടെ വിശ്വാസം
പോലെ തന്നെയുള്ള ദൈവവിശ്വാസം എനി
ക്കുമുണ്ട്. 16ദൈവത്തിനും മനുഷ്യർക്കും മുമ്പിൽ
ശരിയെന്ന് ഞാൻ വിശ്വസിക്കുന്നതു പ്രവൃത്തി
ക്കാൻ ഞാൻ എപ്പോഴും ശ്രമിക്കുന്നത് അതുകൊ
ണ്ടാണ്.

17"വളരെക്കാലം ഞാൻ യെരൂശലേമിൽനി
ന്നും അകന്നു കഴിഞ്ഞിരുന്നു. ഞാൻ എന്റെ
ആളുകൾക്കു പണം കൊണ്ടുവരുന്നതിനും ചില
വഴിപാടുകൾ നടത്തുന്നതിനും അങ്ങോട്ടു മട
ങ്ങിപ്പോയി. 18യെഹൂദരിൽ ചിലർ ദൈവാലയ
ത്തിൽ എന്നെക്കാണുന്നത് അതു ചെയ്യുമ്പോഴാ
യിരുന്നു. ഞാൻ ശുദ്ധീകരണകർമ്മം പൂർത്തീക
രിച്ചു. ഞാൻ കുഴപ്പങ്ങളൊന്നും ഉണ്ടാക്കിയില്ല.
ആളുകൾ എനിക്കുചുറ്റും തടിച്ചുകൂടിയിരുന്നു
മില്ല. 19എന്നാൽ ആസ്യയിൽനിന്നും വന്ന ഏതാ
നും യെഹൂദർ അവിടെയുണ്ടായിരുന്നു. ഞാനെ
ന്തെങ്കിലും തെറ്റു ചെയ്യുന്നതായി അപ്പോൾ
അവർ കണ്ടിരുന്നെങ്കിൽ ആ യെഹൂദർക്ക് അങ്ങ
യുടെ മുന്നിൽവന്ന് എനിക്കെതിരെ പരാതിപ്പെ
ടാമായിരുന്നു. 20യെരൂശലേമിലെ യെഹൂദസഭ
യ്ക്ക്മുന്നിൽ ഞാൻ നിന്നപ്പോൾ എന്തു തെറ്റാ
ണെന്നിൽ കണ്ടതെന്നിവർ പറയട്ടെ. 21അവർ
ക്കുമുന്നിൽ നിന്നപ്പോൾ ഞാനൊന്നു പറഞ്ഞു,
'മനുഷ്യർ മരിച്ചവരിൽനിന്നും ഉയിർത്തെഴുന്നേ
ൽക്കുമെന്ന് ഞാൻ വിശ്വസിക്കുന്നതിനാൽ
നിങ്ങളെന്നെ വിധിയ്ക്കുന്നു!'"

22യേശുവിന്റെ വഴിയെപ്പറ്റി ഫേലിക്സിനു
നേരെത്തെ മനസ്സിലായിരുന്നു. അദ്ദേഹം വിചാ
രണ അവസാനിപ്പിച്ചിട്ടു പറഞ്ഞു, "സൈന്യാ
ധിപൻ ലുസിയാസ് വരുമ്പോൾ ഞാനിതെ
പ്പറ്റി തീരുമാനമെടുക്കും." 23പൌലൊസിന് കാ
വൽ ഏർപ്പെടുത്താൻ ഫേലിക്സ് ശതാധിപ
നോടു പറഞ്ഞു. പക്ഷേ അല്പം സ്വാതന്ത്ര്യം
കൊടുക്കുവാനും അവനാവശ്യമുള്ളതു കൊണ്ടു
കൊടുക്കാൻ അവന്റെ സുഹൃത്തുക്കളെ അനു
വദിക്കണമെന്നും അവൻ കല്പിച്ചു.

### പൌലൊസ് ഫേലിക്സിനോടും പത്നിയോടും സംസാരിക്കുന്നു

24ഏതാനും ദിവസങ്ങൾക്കു ശേഷം ഫേലി
ക്സ് തന്റെ പത്നി ദ്രുസില്ലയോടൊപ്പം എത്തി.
അവൾ ഒരു യെഹൂദയായിരുന്നു. പൌലൊസി
നെ തന്റെ മുന്നിൽ കൊണ്ടുവരാൻ ഫേലിക്സ്
കല്പിച്ചു. യേശുക്രിസ്തുവിൽ വിശ്വസിക്കുന്ന
തിനെപ്പറ്റിയുള്ള പൌലൊസിന്റെ പ്രസംഗം
ഫേലിക്സ് ശ്രദ്ധിച്ചു. 25നീതിയുള്ള ജീവിത
ത്തെപ്പറ്റിയും ആത്മനിയന്ത്രണത്തെപ്പറ്റിയും
വരാനിരിക്കുന്ന വിധിയെപ്പറ്റിയും പൌലൊ
സ് പ്രസംഗിച്ചപ്പോൾ ഫേലിക്സ് ഭയന്നു. ഫേ
ലിക്സ് പറഞ്ഞു, "ഇപ്പോൾ പോകൂ! എനിക്കി
നിയും സമയമുള്ളപ്പോൾ ഞാൻ പിന്നെയും
വിളിക്കാം." 26എന്നാൽ പൌലൊസിനോടു
സംസാരിക്കാൻ അയാൾ പലപ്പോഴും ആഗ്രഹി
ച്ചു. കാരണം, പൌലൊസ് തനിക്കു കൈക്കൂലി
നൽകുമെന്നയാൾ കരുതി. അതിനാൽ ഇടയ്ക്കി
ടെ അയാൾ പൌലൊസുമായി സംസാരിച്ചു.

27പക്ഷേ രണ്ടു വർഷങ്ങൾക്കുശേഷം, പൊർ
ക്ക്യൊസ് ഫെസ്തൊസ് ദേശാധിപതിയായി.
ഫേലിക്സ് സ്ഥാനമൊഴിഞ്ഞു. എന്നാൽ യെ
ഹൂദരെ പ്രീണിപ്പിക്കുന്നതിനായി ഫേലിക്സ്
പൌലൊസിനെ ജയിലിലടച്ചിട്ടാണ് പോയത്.

### കൈസറിനെ കാണാൻ പൌലൊസ് അനുമതി തേടുന്നു

25 ഗവർണറായതിനു മൂന്നു മാസങ്ങൾക്കു
ശേഷം ഫെസ്തൊസ് കൈസര്യായിൽ
നിന്നും യെരൂശലേമിലേക്കു പോയി. 2മഹാപു
രോഹിതരും യെഹൂദനേതാക്കളും പൌലൊസി
നെതിരെ ഫെസ്തൊസിനു മുന്നിൽ ആരോപ
ണങ്ങളുന്നയിച്ചു. 3ഞങ്ങൾക്കായി എന്തെങ്കിലും
ചെയ്യാൻ അവർ ഫെസ്തൊസിനോടഭ്യർ
ത്ഥിച്ചു; പൌലൊസിനെ യെരൂശലേമിലേക്കു
മടക്കി അയയ്ക്കണമെന്നതായിരുന്നു അവരുടെ
ആവശ്യം. മാർഗ്ഗമദ്ധ്യേ പൌലൊസിനെ പതി
യിരുന്നു വധിക്കാനായിരുന്നു അവരുടെ പരി
പാടി. 4എന്നാൽ ഫെസ്തൊസ് മറുപടി പറ
ഞ്ഞു, "ഇല്ല! പൌലൊസിനെ കൈസര്യായിൽ
തന്നെ താമസിപ്പിക്കും. ഞാൻ നേരിട്ടു കൈസ
ര്യായിൽ ഉടൻ പോകും. 5നിങ്ങളുടെ നേതാക്ക
ളിൽ ചിലർ എന്റെകൂടെ വന്ന് ഇയാൾ എന്തെ
ങ്കിലും തെറ്റുകൾ ചെയ്തിട്ടുണ്ടെങ്കിൽ കുറ്റാരോ
പണം നടത്തട്ടെ." 6ഫെസ്തൊസ് എട്ടുപത്തു
ദിവസങ്ങൾകൂടി യെരൂശലേമിൽ തങ്ങി. എന്നി
ട്ടവൻ കൈസര്യയിലേക്കു മടങ്ങി. പിറ്റേന്നു
പൌലൊസിനെ തന്റെ മുമ്പിൽ ഹാജരാക്കു

---

**വാക്യങ്ങൾ 6-8** ചില ഗ്രീക്കുപതിപ്പുകളിൽ 6ബി-8എ കൂടിയുണ്ട്: "ഞങ്ങൾക്ക് ഞങ്ങളുടെ നിയമങ്ങളുപയോഗിച്ച് അവരുടെ വിധിനടത്തണം. 7എന്നാൽ ശതാധിപനായ ലുസിയാ സ്വരികയും വളരെ ബലംപ്രയോഗിച്ച് അവനെ ഞങ്ങളിൽനിന്നും കൊണ്ടുപോകുകയും ചെയ്തു. 8ഞങ്ങളെ പഴിക്കുന്നതിന് അയാൾ തന്റെ ആളുകളെ അങ്ങയുടെയടുത്തേക്കു പറഞ്ഞയയ്ക്കുകയും ചെയ്തു.

വാൻ ഫെസ്തൊസ് ഭടന്മാരോടു കല്പിച്ചു.
ഫെസ്തൊസ് നീതിപീഠത്തിലിരുന്നു. 7പൌ
ലൊസ് മുറിയിലേക്കുവന്നു. യെരൂശലേമിൽ
നിന്നും വന്ന യെഹൂദർ അവനു ചുറ്റുംകൂടി.
പൌലൊസ് വളരെ ഗൗരവമായ കുറ്റങ്ങൾ ചെ
യ്തിട്ടുണ്ടെന്നവർ ആരോപിച്ചു. എന്നാൽ അവ
യിലൊന്നുപോലും തെളിയിക്കാൻ അവർക്കാ
യില്ല. 8തന്റെ ന്യായവാദം പൌലൊസ് ഇങ്ങ
നെയാണവതരിപ്പിച്ചത്: "ഞാൻ യെഹൂദന്യായ
പ്രമാണത്തിനോ, ദൈവാലയത്തിനോ, കൈ
സറിനോ എതിരായി ഒരു തെറ്റും ചെയ്തിട്ടില്ല."

9എന്നാൽ ഫെസ്തൊസ് യെഹൂദരുടെ പക്ഷ
മായിരുന്നു. അതിനാൽ അയാൾ പൌലൊസി
നോടു ചോദിച്ചു, "നിനക്കു യെരൂശലേമിലേ
ക്കു പോകണോ? അവിടെ ഞാൻ നിന്റെ
ന്യായവിധി നടത്തണമോ?"

10പൌലൊസ് പറഞ്ഞു, "കൈസറിന്റെ
ന്യായപീഠത്തിന്റെ മുമ്പിലാണു ഞാനിപ്പോൾ
നിൽക്കുന്നത്. ഇവിടെയാണു ഞാൻ വിധിയ്ക്ക
പ്പെടേണ്ടത്! ഞാൻ യെഹൂദർക്കെതിരെ തെറ്റൊ
ന്നും ചെയ്തിട്ടില്ലെന്ന സത്യം അങ്ങയ്ക്കു നന്നാ
യി അറിയാവുന്നതാണ്. 11ഞാൻ തെറ്റെന്തെ
ങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ ന്യായപ്രമാണം
ആവശ്യപ്പെടുന്നപ്രകാരം വധശിക്ഷയ്ക്കു വി
ധേയനാകാൻപോലും ഞാൻ തയ്യാറാണ്. എനി
ക്കതിൽനിന്നും ഒഴിഞ്ഞു മാറാനാവില്ല.
എന്നാൽ ഈ ആരോപണങ്ങൾ സത്യമല്ലെങ്കിൽ
എന്നെ ഈ യെഹൂദർക്ക് ഒറ്റിക്കൊടുക്കാൻ ആർ
ക്കും കഴികയില്ല. ഇല്ല! കൈസർ എന്റെമേൽ
വിചാരണ നടത്തണമെന്നാണെന്റെ ആഗ്ര
ഹം." 12ഫെസ്തൊസ് തന്റെ ഉപദേഷ്ടാക്കളു
മായി ഇതു ചർച്ച ചെയ്തു. അപ്പോൾ അവർ
പറഞ്ഞു, "കൈസറിന്റെ അടുത്തു വിചാരണ
ആവശ്യപ്പെട്ടിരിക്കുന്നതിനാൽ നീ അവിടേക്കു
തന്നെ പോവുക."

### പൌലൊസിനെപ്പറ്റി ഫെസ്തൊസ് അഗ്രിപ്പാരാജാവിനോട് ചോദിക്കുന്നു

13ഏതാനും ദിവസങ്ങൾക്കു ശേഷം അഗ്രിപ്പാ
രാജാവും ബെർന്നിക്കയും കൈസര്യായിൽ
ഫെസ്തൊസിനെ സന്ദർശിക്കാനെത്തി. 14അ
വരവിടെ വളരെ ദിവസങ്ങൾ തങ്ങി. ഫെ
സ്തൊസ് രാജാവിനോടു പൌലൊസിന്റെ
കാര്യം പറഞ്ഞു, "ഫേലിക്സ് തടവറയിലിട്ട
ഒരാൾ ഇവിടെയുണ്ട്. 15ഞാൻ യെരൂശലേമിലേ
ക്കുപോയപ്പോൾ അവിടെയുള്ള മഹാപുരോ
ഹിതരും ജനത്തിന്റെ മൂപ്പന്മാരും അവനെതിരെ
ആരോപണങ്ങളുന്നയിച്ചു. അവനെ വധശിക്ഷ
യ്ക്കു വിധിക്കാൻ അവർ എന്നോടാവശ്യപ്പെട്ടു.
16പക്ഷേ ഞാൻ മറുപടി പറഞ്ഞു, 'ഒരാളിൽ
തെറ്റുകൾ ആരോപിക്കപ്പെട്ടാൽ അയാളുടെ
മേൽ വിധിയ്ക്കുന്നതിന് മറ്റുള്ളവരെ ഏല്പി
ക്കുക റോമാക്കാരുടെ പതിവല്ല. ആദ്യം ആരോപ
ണം നടത്തുന്നവനുമായി അയാൾ മുഖാമുഖം
വാദിക്കണം. അതിനുശേഷം അവന് സ്വന്തം
ന്യായങ്ങൾ നിരത്താൻ അവസരം കൊടുക്ക
ണം.' 17അതിനാൽ ഈ യെഹൂദർ വിചാരണ
നടത്തുന്നതിന് ഇവിടെ കൈസര്യയിലെത്തി.
ഞാൻ സമയം പാഴാക്കിയുമില്ല. പിറ്റേന്ന് ഞാൻ
ന്യായാസനത്തിലിരുന്ന് അയാളെ കൊണ്ടുവ
രാൻ ആജ്ഞാപിച്ചു. 18യെഹൂദർ എഴുന്നേറ്റുനി
ന്ന് അവനിൽ കുറ്റാരോപണം നടത്തി. എന്നാൽ
അത്ര മോശമായ കുറ്റങ്ങളൊന്നും അവർ ആരോ
പിച്ചില്ല. അവരങ്ങനെ ചെയ്യുമെന്നായിരുന്നു
ഞങ്ങൾ കരുതിയത്. 19അവർ പറഞ്ഞ തർക്ക
ങ്ങൾ അവരുടെ മതത്തെയും യേശു എന്നൊരു
വനെയും മാത്രം പറ്റിയായിരുന്നു, യേശു മരിച്ചു.
പക്ഷേ പൌലൊസ് പറയുന്നു അവൻ ഇപ്പോ
ഴും ജീവിച്ചിരിക്കുന്നുവെന്ന്. 20ഇക്കാര്യത്തെപ്പറ്റി
എനിക്കധികമൊന്നും അറിവില്ലാത്തതിനാൽ
ഞാൻ പിന്നെ അധികം ചോദ്യം ചെയ്തില്ല.
എങ്കിലും ഞാൻ പൌലൊസിനോടു ചോദി
ച്ചു, 'നിനക്കു യെരൂശലേമിലേക്കുപോയി അവി
ടെവച്ചു ഈ കാര്യങ്ങളെപ്പറ്റി വിധിക്കപ്പെടണ
മെന്നുണ്ടോ?' 21എന്നാൽ കൈസര്യയിൽ തന്നെ
സൂക്ഷിക്കപ്പെടണമെന്നായിരുന്നു അവന്റെ
അഭ്യർത്ഥന. ചക്രവർത്തിയുടെ തീരുമാനമായി
രുന്നു അവൻ ആവശ്യപ്പെടുന്നത്. അതിനാൽ
റോമയിൽ കൈസറിന്റെ സമക്ഷത്തേക്ക് അവ
നെ എനിക്കയയ്ക്കാൻ കഴിയുംവരെ അവനെ
തടവിൽ സൂക്ഷിക്കാൻ ഞാൻ ഉത്തരവിട്ടു."

22അഗ്രിപ്പാ ഫെസ്തൊസിനോടു പറഞ്ഞു,
"എനിക്കയാളുടെ വാക്കുകൾ കേൾക്കാൻ താല്പ
ര്യമുണ്ട്."

ഫെസ്തൊസ് പറഞ്ഞു, "നാളെയാകട്ടെ.
അങ്ങയ്ക്കവനെ ശ്രവിക്കാം!"

23പിറ്റേന്ന് അഗ്രിപ്പായും ബെർന്നിക്കയും
പ്രത്യക്ഷപ്പെട്ടു. അവർ വളരെ പ്രധാനപ്പെട്ട
മനുഷ്യരെപ്പോലെ വസ്ത്രം ധരിയ്ക്കുകയും നട
ക്കുകയും ചെയ്തിരുന്നു. അഗ്രിപ്പായും ബെർ
ന്നിക്കയും ശതാധിപന്മാരും കൈസര്യായിലെ
മുഖ്യന്മാരും ന്യായാസനമുറിയിലേക്കു കയറി.
പൌലൊസിനെ അകത്തേക്കു കൊണ്ടുവരാൻ
ഫെസ്തൊസ് ഭടന്മാരോടു കല്പിച്ചു. 24ഫെ
സ്തൊസ് പറഞ്ഞു, "അഗ്രിപ്പാരാജാവും ഇവി
ടെ കൂടിയിരിക്കുന്ന നിങ്ങൾ എല്ലാവരും ഈ
മനുഷ്യനെ നോക്കിയാലും. ഇവിടെയും യെരൂ
ശലേമിലുമുള്ള എല്ലാ യെഹൂദരും ഇയാളെപ്പറ്റി
എന്നോടു പരാതിപ്പെട്ടിട്ടുണ്ട്. അവരൊക്കെ
അവനെ കൊല്ലണമെന്നു വിളിച്ചുകൂവി. 25എ
ന്നാൽ അവനിൽ തെറ്റൊന്നും കാണാൻ എനി
ക്കുകഴിഞ്ഞില്ല. അവനെ കൊല്ലാനുത്തരവി
ടാൻ ഞാനൊരു കാരണവും കാണുന്നില്ല.
പക്ഷേ കൈസർ തന്റെ ന്യായവിധി നടത്ത
ണമെന്നും അവൻ ആവശ്യപ്പെട്ടു. അതിനാൽ
അവനെ റോമിലേക്ക് അയയ്ക്കാൻ ഞാൻ തീരു
മാനിച്ചു. 26എന്നാൽ ഇയാളെക്കുറിച്ച് കൈസ
റോട് എന്തുപറയണമെന്നും സത്യത്തിൽ എനി
ക്കറിയില്ല. അതിനാൽ ഞാനിവനെ നിങ്ങളുടെ
മുമ്പിൽ, പ്രത്യേകിച്ചും അഗ്രിപ്പാരാജാവേ
അങ്ങയുടെ മുമ്പിൽ, കൊണ്ടുവന്നിരിക്കുന്നു.
അങ്ങയ്ക്ക് ഇവനെ ചോദ്യം ചെയ്യുവാനും കൈ
സരിനു ഞാൻ കൊടുക്കേണ്ട മറുപടി പറഞ്ഞു
തരാനും കഴിയുമെന്ന് ഞാൻ കരുതുന്നു. 27ഒരു
തടവുപുള്ളിയെ വ്യക്തമായ ആരോപണങ്ങ
ളില്ലാതെ കൈസറിനു മുന്നിലേക്കയയ്ക്കുന്നത്
വിഡ്ഢിത്തമാണെന്ന് എനിക്കറിയാം."

### പൌലൊസ് അഗ്രിപ്പാരാജാവിന്റെ മുമ്പിൽ

26 അഗ്രിപ്പാ പൌലൊസിനോടു പറഞ്ഞു,
"നിനക്കിനി നിന്റെ വാദങ്ങൾ ഉന്നയി
ക്കാം."

അപ്പോൾ പൌലൊസ് തന്റെ കൈ ഉയർ
ത്തിയിട്ട് സംസാരിക്കുവാൻ തുടങ്ങി. 2അവൻ
പറഞ്ഞു, "അഗ്രിപ്പാരാജാവേ, യെഹൂദർ എനി
ക്കെതിരായി ഉന്നയിച്ച എല്ലാ ആരോപണങ്ങൾ
ക്കും ഞാൻ മറുപടി പറയാം. ഇന്ന് അങ്ങയുടെ
മുമ്പിൽനിന്ന് ഇങ്ങനെ ചെയ്യുവാൻ ഒരവസരം

കിട്ടിയത് ഒരനുഗ്രഹമായി ഞാൻ കരുതുന്നു.
3യെഹൂദരുടെ എല്ലാ ആചാരങ്ങളെപ്പറ്റിയും
അവരുടെ വിവാദങ്ങളെപ്പറ്റിയും നല്ല അറിവു
ള്ളവനായ അങ്ങയോട് സംസാരിക്കുവാൻ
എനിക്ക് അതിയായ സന്തോഷമുണ്ട്. ദയവായി
ക്ഷമാപൂർവ്വം ഞാൻ പറയുന്നത് ശ്രദ്ധിച്ചാലും.
4“എന്റെ മുഴുവൻ ജീവിതത്തെപ്പറ്റിയും
എല്ലാ യെഹൂദർക്കുമറിയാം. ഞാൻ എന്റെ
സ്വന്തം രാജ്യത്തും പിന്നീട് യെരൂശലേമിലും
ആദ്യംമുതൽ സ്വീകരിച്ച മാർഗ്ഗത്തെപ്പറ്റിയും
അവർക്കറിയാം. 5വളരെക്കാലമായി ഈ യെഹൂ
ദർക്കും എന്നെ അറിയാം. അവർക്കു വേണമെ
ങ്കിൽ ഞാനൊരു നല്ല പരീശനാണെന്ന് പറ
യാം. മറ്റേതൊരു യെഹൂദവിഭാഗത്തെക്കാളും മത
കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധയുള്ളവരാണല്ലോ
പരീശന്മാർ. 6ഞങ്ങളുടെ പിതാക്കന്മാരോട്
ദൈവം നടത്തിയ വാഗ്ദാനത്തിൽ ഉള്ള പ്രതീ
ക്ഷമൂലമാണ് ഞാനിപ്പോൾ വിചാരണ ചെയ്യ
പ്പെടുന്നത്. 7നമ്മുടെ ഇടയിലെ പന്ത്രണ്ടു ഗോ
ത്രങ്ങളും പ്രത്യാശിക്കുന്ന വാഗ്ദാനമാണത്. ഈ
പ്രത്യാശയ്ക്കായി യെഹൂദർ ദൈവത്തെ രാപ്പ
കൽ ആരാധിക്കുന്നു. എന്റെ രാജാവേ ഇതേ
വാഗ്ദാനത്തെപ്പറ്റി ഞാൻ പ്രതീക്ഷിക്കുന്നതു
കൊണ്ടാണ് ഈ യെഹൂദർ എന്നിൽ ആരോപ
ണം ഉന്നയിക്കുന്നത്! 8എന്തുകൊണ്ടാണ് ദൈവം
മനുഷ്യരെ മരണത്തിൽനിന്നും ഉയിർപ്പിക്കും
എന്നു നിങ്ങൾ വിശ്വസിക്കാത്തത്?
9“ഞാനൊരു പരീശനായിരുന്നപ്പോൾ നസ
റായനായ യേശുവിനെതിരെ എനിക്കു പലതും
ചെയ്യേണ്ടതുണ്ടെന്ന് ഞാൻ വിശ്വസിച്ചിരുന്നു.
10യെരൂശലേമിൽ വിശ്വാസികൾക്കെതിരെ
ഞാൻ പലതും പ്രവർത്തിക്കുകയും ചെയ്തു.
വിശ്വാസികളെ തടവിലിടുന്നതിനുള്ള അധി
കാരം മഹാപുരോഹിതന്മാർ എനിക്കു തരിക
യുംചെയ്തു. യേശുവിന്റെ ശിഷ്യന്മാർ ഓരോ
രുത്തരായി കൊല്ലപ്പെടവേ അതൊക്കെ നല്ല
കാര്യങ്ങളാണെന്നു ഞാൻ സമ്മതിച്ചു. 11ഓരോ
യെഹൂദപ്പള്ളിയിലും ഞാനവരെ ശിക്ഷിച്ചു.
യേശുവിനെ തിരായി അസഭ്യം പറയുന്നതിന്
ഞാനവരെ പ്രേരിപ്പിച്ചു. അവർക്കെതിരെ മറ്റു
നഗരങ്ങളിൽ ചെന്നുപോലും ഉപദ്രവിക്കുവാൻ
തക്ക കലിയായിരുന്നു എനിക്ക്.

## യേശുവിനെ കാണുന്നതിനെപ്പറ്റി പൌലൊസ്

12“ഒരു തവണ പുരോഹിതമുഖ്യന്മാർ ദമ
സ്ക്കൊസിലേക്ക് പോകുന്നതിന് എനിക്ക്
അനുമതിയും അധികാരവും നൽകി. 13ഞാൻ
ദമസ്ക്കൊസിലേക്കു പോകുകയായിരുന്നു.
നേരം ഉച്ചയായി. ഞാൻ ആകാശത്ത് ഒരു പ്രകാ
ശം കണ്ടു. അതു സൂര്യനേക്കാൾ തീഷ്ണമായി
രുന്നു. എനിക്കും എന്നോടൊപ്പം സഞ്ചരിച്ചിരു
ന്നവർക്കും ചുറ്റും ആ പ്രകാശം തിളങ്ങി. 14ഞങ്ങ
ളെല്ലാം നിലംപതിച്ചു. അപ്പോൾ യെഹൂദഭാഷ
യിൽ ഒരശരീരി എന്നോടു സംസാരിക്കുന്നതാ
യി ഞാൻ കേട്ടു. ‘ശൌൽ, ശൌൽ, നീയെന്തി
നാണ് എന്നെ പീഡിപ്പിക്കുന്നത്? എന്നോട്
ഏറ്റുമുട്ടിക്കൊണ്ട് നീ സ്വയം മുറിവുകൾ ഉണ്ടാ
ക്കുകയാണ്.’ 15ഞാൻ പറഞ്ഞു, ‘കർത്താവേ
ആരാണു നീ?’ കർത്താവ് പറഞ്ഞു, ‘ഞാൻ
യേശുവാകുന്നു. നീ പീഡിപ്പിക്കുന്നതു എന്നെ
യാണ്. 16എഴുന്നേൽക്കൂ! ഞാൻ നിന്നെ എന്റെ
ദാസനായി തെരഞ്ഞെടുത്തിരിക്കുന്നു. നീ
എന്റെ സാക്ഷിയാകും. ഇന്നു നീ എന്നെപ്പറ്റി
കാണുന്നതും ഞാൻ നിനക്കു കാട്ടിത്തരുന്നതു
മായ കാര്യങ്ങളെല്ലാം നീ ആളുകളോടു പറയും.
അതുകൊണ്ടാണു ഞാനിന്നു നിന്റെയടുത്തേ
ക്കു വന്നത്.
17‘നിന്റെ സ്വന്തം ആളുകൾ നിന്നെ മുറിവേ
ല്പിക്കാൻ ഞാനനുവദിക്കില്ല. ജാതികളിൽനി
ന്നും ഞാൻ നിന്നെ സംരക്ഷിക്കും. ഞാൻ ഈ
ജനങ്ങൾക്കിടയിലേക്കു നിന്നെ അയയ്ക്കുന്നു.
18നീ അവർക്കുസത്യം കാണിച്ചു കൊടുക്കണം.
അവർ ഇരുട്ടിൽനിന്നും പ്രകാശത്തിലേക്കുതിരി
യണം. അവർ സാത്താന്റെ ശക്തിയിൽനിന്നും
ദൈവത്തിലേക്കു തിരിയണം. അപ്പോൾ അവ
രുടെ പാപങ്ങൾ പൊറുക്കപ്പെടും. എന്നിൽ
വിശ്വസിക്കുംവഴി വിശുദ്ധരാക്കപ്പെട്ടവരോട്
അവർക്കു പങ്കുവയ്ക്കുവാനും കഴിയും.’”

## തന്റെ ജോലിയെപ്പറ്റി പൌലൊസ്

19പൌലൊസ് തന്റെ വാക്കുകൾ തുടർന്നു,
“അഗ്രിപ്പാരാജാവേ, ഈ സ്വർഗ്ഗീയദർശനം
ഞാൻ അനുസരിച്ചു. 20മാനസാന്തരപ്പെട്ട് ദൈ
വത്തിങ്കലേക്കുതിരിയാൻ ഞാൻ ജനങ്ങളോടു
പറഞ്ഞു തുടങ്ങി. തങ്ങളുടെ മാനസാന്തര
ത്തിനു തെളിവു നൽകാൻ തക്ക പ്രവൃത്തികൾ
ചെയ്യുവാനും ഞാൻ പറഞ്ഞു. ദമസ്ക്കൊസു
കാരോടാണ് ഞാനിതാദ്യമായി പറഞ്ഞത്.
പിന്നീട് യെരൂശലേമിലേക്കും തുടർന്ന് യെഹൂ
ദ്യയിലെ എല്ലാ പ്രദേശങ്ങളിലും ഞാൻ അവി
ടുത്തുകാരോട് ഇക്കാര്യങ്ങൾ പറഞ്ഞു. ജാതിക
ൾക്കിടയിലും ഞാൻ പോയി. 21അതിനാലാണ്
ദൈവാലയത്തിൽവച്ച് യെഹൂദർ എന്നെ പിടി
കൂടിയതും ദൈവാലയത്തിൽ വച്ച് തന്നെ കൊ
ല്ലാൻ ശ്രമിക്കുന്നതും. 22പക്ഷേ ദൈവം എന്നെ
സഹായിച്ചു. ഇന്നും സഹായിച്ചുകൊണ്ടിരിക്കു
ന്നു. ദൈവത്തിന്റെ സഹായത്തോടെയാണ്
ഞാനിന്നിവിടെ നിൽക്കുന്നതും ഞാൻ കണ്ട
കാര്യങ്ങളൊക്കെ ജനങ്ങളോടു പറയുന്നതും.
പക്ഷേ ഞാൻ പുതിയതായി ഒന്നും പറയുന്നി
ല്ല. സംഭവിക്കുമെന്ന് മോശെയും പ്രവാചകരും
പ്രവചിച്ച അതേ കാര്യങ്ങൾ മാത്രം ഞാൻ
പറയുന്നു. 23ക്രിസ്തു മരിക്കുമെന്നും മരണത്തി
ൽനിന്നും ഉയിർത്തെഴുന്നേൽക്കുന്ന ആദ്യത്തെ
ആളാകുമെന്നുമാണ് അവർ പറഞ്ഞത്. യെഹൂദ
ർക്കും ജാതികൾക്കുമിടയിലേക്ക് ക്രിസ്തു പ്രകാ
ശംകൊണ്ടുവരുമെന്ന് മോശെയും പ്രവാചകരും
പറഞ്ഞു.”

## അഗ്രിപ്പായെ പൌലൊസ് പ്രേരിപ്പിക്കുന്നു

24ഇങ്ങനെ സ്വന്തം വാദഗതികൾ പൌലൊ
സ് അവതരിപ്പിക്കവേ, ഫെസ്തൊസ് അലറി,
“പൌലൊസേ, നിനക്കു വട്ടാണ്! നിന്റെ അറി
വ് നിന്നെ ഭ്രാന്തനാക്കിയിരിക്കുന്നു!”
25പൌലൊസ് പറഞ്ഞു, “അതിശ്രേഷ്ഠനായ
ഫെസ്തൊസ്, എനിക്കുഭ്രാന്തില്ല. ഞാൻ പറ
ഞ്ഞതൊക്കെ സമചിത്തതയോടെയുള്ള സത്യ
മാകുന്നു. ഞാൻ പറഞ്ഞതൊന്നും വിഡ്ഢിത്ത
മല്ല; ഗൗരവത്തോടെയാണിതു പറയുന്നത്. 26അ
ഗ്രിപ്പാരാജാവിന് ഇതേപ്പറ്റിയെല്ലാം അറിയാം.
അദ്ദേഹം ഇതേപ്പറ്റിയൊക്കെ കേട്ടിട്ടുണ്ടെന്ന്
എനിക്കറിയാം. എന്തെന്നോ? എല്ലാവരും കാൺ
കെയാണ് ഇതെല്ലാം സംഭവിച്ചത്. 27അഗ്രിപ്പാ
രാജാവേ, പ്രവാചകരെഴുതിയതൊക്കെ അങ്ങു
വിശ്വസിക്കുന്നുവോ? അങ്ങു വിശ്വസിക്കുന്നു
വെന്ന് എനിക്കറിയാം!”

28അഗ്രിപ്പാരാജാവ് പൌലൊസിനോടു ചോ
ദിച്ചു, "എന്നെ വളരെ എളുപ്പത്തിൽ ഒരു ക്രി
സ്ത്യാനിയാകാൻ പ്രേരിപ്പിക്കാമെന്നു നിങ്ങൾ
കരുതുന്നുവോ?"
29പൌലൊസ് പറഞ്ഞു, "അതത്ര എളുപ്പമാ
ണോ വിഷമമാണോ എന്നത് പ്രശ്നമല്ല. ഇന്ന്
എൻെറ വാക്കുകൾ കേൾക്കുന്ന ഓരോരുത്തരും
രക്ഷിക്കപ്പെടുവാനും അവരെല്ലാം ഈ ചങ്ങല
കളൊഴികെ എന്നെപ്പോലെയാകണമെന്നും
ഞാൻ പ്രാർത്ഥിക്കുന്നു!"
30അഗ്രിപ്പാരാജാവും ഗവർണ്ണർ ഫെസ്തൊ
സും ബെർന്നിക്കയും അവരോടൊപ്പമുണ്ടായി
രുന്ന എല്ലാവരും എഴുന്നേറ്റ് 31അവിടംവിട്ടു
പോയി. അവർ പരസ്പരം സംസാരിക്കുന്നു
ണ്ടായിരുന്നു. അവർ പറഞ്ഞു, "ഈ മനുഷ്യനെ
വധിയ്ക്കുകയോ തടവിലാക്കുകയോ പാടില്ല;
വധശിക്ഷയോ ജയിൽശിക്ഷയോ അർഹിക്കു
ന്ന ഒന്നും അവൻ ചെയ്തിട്ടില്ല." 32അഗ്രിപ്പാ
ഫെസ്തൊസിനോടു പറഞ്ഞു; "നമുക്കിയാളെ
വിട്ടയയ്ക്കാമായിരുന്നു; പക്ഷേ കൈസറെ
കാണണമെന്നാണിയാളുടെ ആവശ്യം."

## പൌലൊസ് റോമയിലേക്കു കപ്പൽ കയറുന്നു

27 നമ്മൾ കടൽമാർഗ്ഗം ഇതല്യെക്കു പോക
ണമെന്നാണു തീരുമാനിച്ചിരിക്കുന്നത്.
ശതാധിപനായ യൂലിയൊസ് പൌലൊസിനും
മറ്റു ചിലതടവുകാർക്കും കാവൽനിന്നു. ചക്ര
വർത്തിയുടെ സൈന്യത്തിൽ അംഗമായിരുന്നു
യൂലിയോസ്. 2ഞങ്ങൾ ഒരു കപ്പലിൽ കയറി
യാത്രചെയ്തു. ആ ഗ്രാമത്തിൽനിന്നും ആസ്യ
യിലെ പല ഭാഗങ്ങളിലേക്കും പോകുന്ന കപ്പ
ലായിരുന്നു അത് അരിസ്തർഹൊസും ഞങ്ങ
ളോടൊത്തുണ്ടായിരുന്നു. മക്കെദോന്യയിലെ
തെസ്സലൊനിക്യക്കാരനായിരുന്നു അയാൾ. 3പി
റ്റേന്നു ഞങ്ങൾ സീദോൻനഗരത്തിലേക്കു വന്നു.
പൌലൊസിനെ സംബന്ധിച്ചിടത്തോളം യൂ
ലിയൊസ് നല്ലവനായിരുന്നു. സുഹൃത്തുക്കളെ
സന്ദർശിക്കാനുള്ള സ്വാതന്ത്ര്യം അയാൾ പൌ
ലൊസിനു നൽകിയിരുന്നു. ആ സുഹൃത്തുക്കൾ
പൌലൊസിൻെറ ആവശ്യങ്ങൾ നിറവേറ്റിയി
രുന്നു.
4ഞങ്ങൾ സീദോൻ വിട്ടു. കാറ്റ് ഞങ്ങൾക്കു
പ്രതികൂലമായിരുന്നതിനാൽ ഞങ്ങൾ കുപ്രൊ
സ്ദ്വീപിലേക്കു പോയി. 5കിലികൃ, പംഫുല്യ
എന്നിവിടങ്ങളിലൂടെ ഞങ്ങൾ കടന്നു. പിന്നീട്
ഞങ്ങൾ ലുക്കിയായിലെ മുറായിൽ എത്തി.
6അവിടെ അലക്സെന്ത്രിയായിൽനിന്നുള്ള ഒരു
കപ്പൽ ശതാധിപൻ കണ്ടെത്തി. അത്, ഇതെ
ല്യയിലേക്കു പോവുകയായിരുന്നതിനാൽ
അയാൾ ഞങ്ങളെ അതിൽ കയറ്റി.
7ഞങ്ങൾ വളരെ പതുക്കെ അനേക ദിവസം
യാത്രചെയ്തു. കാറ്റ് പ്രതികൂലമായിരുന്നതി
നാൽ ക്നീദോനിൽ എത്തുന്നതിന് ഞങ്ങൾ
വളരെ ക്ലേശിച്ചു. ഈ വഴിക്ക് ഞങ്ങൾക്ക് അധി
കം യാത്ര ചെയ്യാനായില്ല. അതിനാൽ ഞങ്ങൾ
ശൽമോനിനടുത്തുള്ള ക്രേത്തദ്വീപിൻെറ തെ
ക്കുവശത്തുകൂടി യാത്ര ചെയ്തു. 8തീരത്തിനടു
ത്തൂടെയുള്ള ഞങ്ങളുടെ യാത്ര ദുഷ്കരമായി
രുന്നു. പിന്നീട് ഞങ്ങൾ 'ശുഭതുറമുഖം' എന്ന
സ്ഥലത്തെത്തി. ലസയ്യാനഗരം അതിനടുത്താ
യിരുന്നു.
9പക്ഷേ ഞങ്ങൾക്കു വളരെയധികം സമയം
നഷ്ടപ്പെട്ടു. ഇപ്പോൾ കടൽയാത്ര വളരെ അപ
കടമായി. കാരണം യെഹൂദരുടെ ഉപവാസ
ദിനം കഴിഞ്ഞിരുന്നു. അതിനാൽ പൌലൊസ്
അവരെ താക്കീതു ചെയ്തു. 10"മനുഷ്യരേ, ഈ
യാത്ര പ്രയാസകരമാകുന്നു എന്നു എനിക്കു
കാണാൻ കഴിയുന്നു. കപ്പലും അതിലെ സാമാ
നങ്ങളും നഷ്ടമാകും. നമ്മുടെ ജീവൻപോലും
നഷ്ടപ്പെട്ടേക്കാം." 11എന്നാൽ കപ്പിത്താനും
കപ്പലുടമയും അതംഗീകരിച്ചില്ല. അതിനാൽ
ശതാധിപൻ പൌലൊസിനെ വിശ്വസിച്ചു
മില്ല. പകരം, കപ്പിത്താൻെറയും കപ്പലുടമയു
ടെയും വാക്കുകളാണയാൾ വിശ്വസിച്ചത്. 12ആ
തുറമുഖമാകട്ടെ ശൈത്യകാലത്ത് അധികദിവ
സം തങ്ങാൻ പറ്റിയതുമല്ല. അതിനാൽ കപ്പൽ
ആ സ്ഥലം വിടണമെന്ന് അധികം പേരും
നിശ്ചയിച്ചു. ഫൊയ്നീക്യയിൽ എത്തിപ്പെടാ
മെന്നവർ പ്രതീക്ഷിച്ചു. തണുപ്പുകാലം അവി
ടെ കഴിക്കാമെന്നവർ കരുതി. തെക്കു പടിഞ്ഞാ
റേക്കും, വടക്കു പടിഞ്ഞാറേക്കും തിരിഞ്ഞുള്ള
ക്രേത്തദ്വീപിലെ തുറമുഖമാണ് ഫൊയ്നീക്യ.

## കൊടുങ്കാറ്റ്

13അപ്പോൾ തെക്കുനിന്നൊരു നല്ല കാറ്റുവീ
ശാൻ തുടങ്ങി. കപ്പലിലുണ്ടായിരുന്നവർ അ
പ്പോൾ പറഞ്ഞു, "ആ കാറ്റാണു നമുക്കുവേ
ണ്ടത്. ഇപ്പോഴതു കിട്ടി." അതിനാൽ അവർ
നങ്കൂരം വലിച്ചു. ക്രേത്തദ്വീപിനു വളരെ അടു
ത്തേക്കു ഞങ്ങൾ സഞ്ചരിയ്ക്കുകയും ചെയ്തു.
14എന്നാൽ അപ്പോൾ തന്നെ ദ്വീപു മുറിച്ചു
കൊണ്ട് "തെക്കുകിഴക്കൻ" എന്നു പേരായ അതി
ശക്തമായൊരു കാറ്റും വീശി. 15ആ കാറ്റ് കപ്പലി
നെ ദൂരേക്കു എടുത്തുകൊണ്ടു പോയി. കപ്പലി
ന് കാറ്റിനെതിരെ സഞ്ചരിക്കാനായില്ല. അതി
നാൽ ഞങ്ങൾ ആ ശ്രമം നിർത്തിയിട്ട് കാറ്റിനൊ
പ്പിച്ചു സഞ്ചരിച്ചു. 16ഞങ്ങൾ ക്ലൌദ എന്നൊരു
ദ്വീപിൻെറ അരികുപറ്റി സഞ്ചരിച്ചു. അപ്പോൾ
രക്ഷാവഞ്ചി കപ്പലിലേക്കെടുക്കുവാൻ ഞങ്ങൾ
വളരെ പണിപ്പെട്ടു. 17രക്ഷാവഞ്ചി കപ്പലിലേ
ക്കെടുത്തതിനു ശേഷം ആളുകൾ കയറുകൊണ്ടു
കപ്പൽ വലിച്ചുകെട്ടി സുരക്ഷിതമാക്കി. സുവർ
ത്തീസിലെ മണൽത്തിട്ടയിൽ കപ്പൽ ഉറയ്ക്കു
മെന്ന് അവർ ഭയന്നു. അതിനാലവർ പായ
താഴ്ത്തിക്കെട്ടി കപ്പലിനെ സ്വതന്ത്രമാക്കി.
18പിറ്റേന്ന് കൊടുങ്കാറ്റ് ആഞ്ഞടിച്ചപ്പോൾ
അവർ ചില സാധനങ്ങളെടുത്ത് പുറത്തേക്കെ
റിഞ്ഞു. 19പിറ്റേന്ന് അവർ കപ്പലിലെ ഉപകര
ണങ്ങൾ പുറത്തേക്കെറിഞ്ഞു. 20പല ദിവസങ്ങ
ളോളം തങ്ങൾക്കു സൂര്യനെയോ നക്ഷത്രങ്ങളെ
യോ കാണാൻ കഴിഞ്ഞില്ല. കൊടുങ്കാറ്റ് അത്ര
ഭീകരമായിരുന്നു. ജീവനോടെ ഇരിക്കാമെന്ന
എല്ലാപ്രതീക്ഷകളും ഞങ്ങൾക്കു നഷ്ടപ്പെട്ടു.
മരിക്കേണ്ടിവരുമെന്ന് ഞങ്ങൾ കരുതി.
21വളരെ നേരത്തേക്ക് അവർ ഒന്നും കഴിച്ചില്ല.
ഒരു ദിവസം പൌലൊസ് അവരുടെ മുമ്പിൽ
എഴുന്നേറ്റുനിന്നു പറഞ്ഞു, "കൂട്ടരേ, ക്രേത്തിൽ
നിന്നും പുറപ്പെടരുതെന്ന് ഞാൻ പറഞ്ഞിരുന്നു.
നിങ്ങളത് ചെവിക്കൊള്ളണമായിരുന്നു. എങ്കിൽ
നിങ്ങൾക്ക് ഈ കുഴപ്പങ്ങളും നഷ്ടങ്ങളും ഉണ്ടാ
കുമായിരുന്നില്ല. 22എന്നാൽ ഞാൻ നിങ്ങളോടു
പറയുന്നു, സന്തുഷ്ടരായി ഇരിക്കുവിൻ. നിങ്ങ
ളിലാർക്കും മരിക്കേണ്ടിവരില്ല. പക്ഷേ കപ്പൽ
നമുക്കു നഷ്ടപ്പെടും. 23കഴിഞ്ഞരാത്രി ദൈവ
ത്തിൽ നിന്നൊരു ദൂതൻ എൻെറയടുത്തേക്കു
വന്നു. ഞാൻ നമസ്കരിക്കുന്ന ദൈവത്തിൽ
നിന്ന്. ഞാൻ അവൻേറതാകുന്നു! 24ദൈവത്തി
ൻെറ ദൂതൻ പറഞ്ഞു, 'പൌലൊസേ ഭയപ്പെ

ടേണ്ട! നീ കൈസറിനുമുമ്പിൽ നിൽക്കും.
ദൈവം നിനക്ക് ഈ വാഗ്ദാനം തന്നിട്ടുമുണ്ട്.
നിന്നോടൊപ്പം കപ്പലിൽ വരുന്നവരുടെയെല്ലാം
ജീവൻ അവൻ നിനക്കുവേണ്ടി രക്ഷിക്കും.'
**25**അതുകൊണ്ട് കൂട്ടരേ, സന്തോഷിക്കുവിൻ!
ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നു. അവന്റെ
ദൂതൻ എന്നോടു പറഞ്ഞതുപോലെയെല്ലാം
സംഭവിക്കും. **26**എന്നാൽ നമ്മൾ ഒരു ദ്വീപിൽ
ചെന്നിടിക്കും."

**27**പതിനാലാം രാത്രിയിൽ ഞങ്ങൾ അദ്രിയ
കടലിലൂടെ സഞ്ചരിക്കുകയായിരുന്നു. ഞങ്ങൾ
കരയോടടുത്തുവെന്ന് കപ്പൽ ജോലിക്കാർ കരു
തി. **28**അവർ ഒരറ്റത്തു ഭാരം കെട്ടിയ ഒരു കയർ
കടലിലേക്കിട്ടു. അവിടെ നൂറ്റിയിരുപതടി ആഴ
ത്തിൽ വെള്ളമുണ്ടായിരുന്നെന്നവർ കണ്ടു.
അവർ അല്പംകൂടി മുമ്പോട്ടേക്കു ചെന്ന് കയർ
വീണ്ടും എറിഞ്ഞു. അപ്പോൾ തൊണ്ണൂറു അടി
യായിരുന്നു ആഴം. **29**ഞങ്ങൾ പാറകളിന്മേൽ
ചെന്നിടിക്കുമെന്ന് ജോലിക്കാർ കരുതി. അതി
നാലവർ നാലു നങ്കൂരങ്ങൾ വെള്ളത്തിലേക്കി
ട്ടു. എന്നിട്ടവർ പകൽ വെളിച്ചത്തിനായി പ്രാർ
ത്ഥിച്ചു. **30**ഏതാനും ജോലിക്കാർ കപ്പൽ വിട്ടു
പോകാനൊരുങ്ങി. അവർ രക്ഷാവഞ്ചി വെള്ള
ത്തിലിറക്കി. അവർ കൂടുതൽ നങ്കൂരങ്ങൾ കപ്പ
ലിന്റെ മുൻഭാഗത്തുനിന്നും വെള്ളത്തിലേക്കി
ടുകയാണെന്നു ഭാവിച്ചു. **31**എന്നാൽ പൌലൊ
സ് ശതാധിപനോടും മറ്റു ഭടന്മാരോടും പറ
ഞ്ഞു, "ഇവർ കപ്പലിൽ തങ്ങിയില്ലെങ്കിൽ നിങ്ങ
ളുടെ ജീവനും രക്ഷപ്പെടുകയില്ല." **32**അതുകൊ
ണ്ട് ഭടന്മാർ കയറുകൾ മുറിയ്ക്കുകയും രക്ഷാവ
ഞ്ചി വെള്ളത്തിലേക്കിടുകയും ചെയ്തു.

**33**നേരം വെളുക്കുംമുമ്പ് എന്തെങ്കിലും ആഹാ
രം കഴിയ്ക്കാൻ പൌലൊസ് ജനങ്ങളെ നിർ
ബന്ധിച്ചു. അവൻ പറഞ്ഞു, "കഴിഞ്ഞ രണ്ടാ
ഴ്ചകളായി നിങ്ങൾ ആകാംക്ഷാഭരിതരായിട്ടി
രിക്കുകയായിന്നു. നിങ്ങളൊന്നും കഴിച്ചിട്ടുമില്ല.
**34**ഇപ്പോഴെന്തെങ്കിലും കഴിയ്ക്കുവാൻ ഞാൻ
നിങ്ങളോടപേക്ഷിക്കുന്നു. നിങ്ങൾക്കു ജീവൻ
നിലനിർത്തണമല്ലോ. ആരുടെയും ഒരു മുടി
പോലും നഷ്ടപ്പെടുകയില്ല." **35**അവനിതു പറ
ഞ്ഞതിനുശേഷം ഏതാനും അപ്പമെടുത്ത് അതി
നു ദൈവത്തോടു നന്ദി പറഞ്ഞു. അവൻ ഒരു
കഷണം മുറിച്ചെടുത്ത് തിന്നുതുടങ്ങി. **36**എല്ലാ
വരും സന്തുഷ്ടരായി. അവരെല്ലാം ആഹാരം
കഴിച്ചു തുടങ്ങി. **37**ഞങ്ങളെല്ലാവരും കൂടി ഇരു
നൂറ്റിയെഴുപ ത്തിയാറു പേരുണ്ടായിരുന്നു. **38**ആ
വശ്യമുള്ളത്ര ഞങ്ങൾ തിന്നു. എന്നിട്ട് മിച്ചമുള്ള
ധാന്യം കടലിലേക്കെറിഞ്ഞ് അവർ കപ്പലി
ന്റെ ഭാരം കുറച്ചു തുടങ്ങി.

## കപ്പൽ നശിപ്പിക്കപ്പെട്ടു

**39**നേരം പുലർന്നപ്പോൾ അവർ കരകണ്ടു.
പക്ഷേ അതു ഏതു സ്ഥലമാണെന്നവർക്കു മന
സ്സിലായില്ല. അവർ ഒരു ഉൾക്കടലും തീരവും
കണ്ടു. കഴിയുമെങ്കിൽ കപ്പൽ തീരത്തടുപ്പിക്കു
വാൻ അവർ ആഗ്രഹിച്ചു. **40**നങ്കൂരത്തെ താങ്ങി
നിർത്തിയിരുന്ന കയറുകൾ അവർ മുറിയ്ക്കു
കയും ചെയ്തു. എന്നിട്ടവർ മുന്നിലത്തെ പായ
നിവർത്തി തീരത്തേക്കു കപ്പലോടിച്ചു.
**41**പക്ഷേ കപ്പലൊരു മണൽത്തിട്ടയിലിടിച്ചു.
കപ്പലിന്റെ മുൻഭാഗം അതിൽ ഉറച്ചു. കപ്പലിന്
അനങ്ങാൻ കഴിഞ്ഞില്ല അപ്പോൾ വലിയ
തിരമാലകൾ വന്ന് കപ്പലിന്റെ പിൻഭാഗത്തെ
കഷണങ്ങളായി തകർത്തു.

**42**തടവുകാർ ആരും നീന്തി രക്ഷപ്പെടാതിരി
ക്കാൻ ഭടന്മാർ അവരെ കൊല്ലാൻ തീരുമാനിച്ചു.
**43**പക്ഷേ ശതാധിപൻ പൌലൊസിനെ കൊ
ല്ലാതിരിക്കാൻ ആഗ്രഹിച്ചു. അതിനാൽ അയാൾ
മറ്റു തടവുകാരെ വധിക്കാൻ അനുവദിച്ചില്ല.
നീന്തലറിയാവുന്നവർ ആദ്യം വെള്ളത്തിൽ
ചാടി നീന്തി കരയിലേക്കു പോകുവാൻ യൂലി
യൊസ് ജനങ്ങളോടു പറഞ്ഞു. **44**ചിലർ മരക്ക
ഷണങ്ങളും കപ്പലിന്റെ തകർന്ന ഭാഗങ്ങളും
ഉപയോഗിച്ച് കരയിലേക്കു നീന്തി. അങ്ങനെ
എല്ലാവരും കരയ്ക്കടുത്തു. ആരും മരണമട
ഞ്ഞില്ല.

## പൌലൊസ് മെലിത്ത ദ്വീപിൽ

**28** കരയിലേക്കു രക്ഷപ്പെട്ടു കഴിഞ്ഞപ്പോൾ
അതു മെലിത്താദ്വീപാണെന്നു ഞങ്ങൾ
ക്കു മനസ്സിലായി. **2**അപ്പോൾ മഴ പെയ്തിരുന്ന
തുകൊണ്ട് നല്ല തണുപ്പായിരുന്നു. എന്നാൽ
അവിടെ താമസിച്ചിരുന്നവർ ഞങ്ങളോടു വള
രെ കരുണകാട്ടി. അവർ ഞങ്ങൾക്കായി തീ
കൂട്ടുകയും ഞങ്ങളെ ക്ഷണിയ്ക്കുകയും ചെ
യ്തു. **3**പൌലൊസ് ഒരു വലിയകൂമ്പാരം വിറകു
സംഭരിച്ചു. അവൻ ഓരോ വിറകും തീയിലിട്ടു.
ഒരു വിഷപ്പാമ്പ് തീയുടെ ചൂടുമൂലം പുറത്തേ
ക്കുവന്നു പൌലൊസിന്റെ കൈയ്യിൽ കടിച്ചു.
**4**പാമ്പ് പൌലൊസിന്റെ കയ്യിൽ തൂങ്ങിക്കിട
ക്കുന്നത് നാട്ടുകാർ കണ്ടു. അവർ പറഞ്ഞു,
"ഈ മനുഷ്യൻ ഒരു കൊലയാളിയായിരിക്കണം!
കടലിൽ വച്ചയാൾ മരിച്ചില്ല. എങ്കിലും അവൻ
ജീവനോടിരിക്കാൻ നീതി അനുവദിക്കുന്നില്ല."
**5**പക്ഷേ പൌലൊസ് പാമ്പിനെ കുടഞ്ഞു തീ
യിലേക്കിട്ടു. അവനു മുറിവേറ്റിരുന്നില്ല. **6**അയാ
ൾക്കു നീരുവരുമെന്നും പെട്ടെന്നു താഴെ വീണു
മരിക്കുമെന്നും അവർ കരുതി. അവർ വളരെ
നേരം പൌലൊസിനെ നിരീക്ഷിച്ചെങ്കിലും
അയാൾക്കു കുഴപ്പമൊന്നും സംഭവിച്ചില്ല. അതി
നാൽ പൌലൊസിനോട് അവർക്കുണ്ടായിരുന്ന
അഭിപ്രായം മാറി. അവർ പറഞ്ഞു, "അവൻ
ഒരു ദൈവമാണ്!"

**7**ആ പ്രദേശത്തു കുറച്ചു കൃഷിഭൂമിയുണ്ടായി
രുന്നു. പുബ്ളിയൊസ് എന്നുപേരായ വളരെ
പ്രധാനപ്പെട്ട ഒരാളുടേതായിരുന്നു ആ കൃഷി
യിടം. അയാൾ ഞങ്ങളെ തന്റെ വീട്ടിലേക്കു
ക്ഷണിച്ചു. പുബ്ളിയൊസ് ഞങ്ങളോടു വളരെ
കാരുണ്യം കാട്ടി. ഞങ്ങൾ മൂന്നുദിവസം അയാ
ളുടെ വീട്ടിൽ തങ്ങി. **8**പുബ്ളിയൊസിന്റെ
അപ്പൻ ഒരു ശയ്യാവലംബിയായ രോഗിയായി
രുന്നു. പനിയും വയറുകടിയും അദ്ദേഹത്തെ
ബാധിച്ചിരുന്നു. പൌലൊസ് അദ്ദേഹത്തിന്റെ
അടുത്തു ചെന്ന് അദ്ദേഹത്തിനുവേണ്ടി പ്രാർ
ത്ഥിച്ചു. തന്റെ കൈകൾ അദ്ദേഹത്തിന്റെ
മേൽവച്ച് പൌലൊസ് ആ മനുഷ്യന്റെ രോഗം
ഭേദമാക്കി. **9**അതിനുശേഷം ആ ദ്വീപിലെ എല്ലാ
രോഗികളും പൌലൊസിന്റെയടുത്തെത്തി.
അവരെയൊക്കെ പൌലൊസ് സുഖപ്പെടുത്തു
കയും ചെയ്തു. **10-11**ദ്വീപുവാസികൾ ഞങ്ങളെ
പല വിധത്തിൽ സഹായിച്ചു. ഞങ്ങളവിടെ
മൂന്നുമാസം താമസിച്ചു. ഞങ്ങൾ അവിടംവിട്ടു
പോകാറായപ്പോൾ അവർ ഞങ്ങൾക്കുവേണ്ട
തെല്ലാം തന്നു.

## പൌലൊസ് റോമയിലേക്കു പോകുന്നു

ഞങ്ങൾ അലക്സന്ത്രിയായിൽനിന്നും കപ്പൽ
കയറി. ആ കപ്പൽ ശീതകാലത്ത് മെലിത്തയിൽ

നങ്കൂരമിട്ടിരുന്നതായിരുന്നു. ഇരട്ടദേവന്മാരുടെ
ചിഹ്നം കപ്പലിന്റെ മുമ്പിൽ വരച്ചിരുന്നു.
12ഞങ്ങൾ കപ്പൽ സുറാക്കൂസിൽ അടുപ്പിച്ചു.
അവിടെ മൂന്നുദിവസം തങ്ങിയതിനുശേഷം
ഞങ്ങൾ യാത്രതുടർന്നു. 13പിന്നീട് ഞങ്ങൾ
രെഗ്യൊനിലെത്തി. അടുത്ത ദിവസം തെക്കു
പടിഞ്ഞാറുനിന്ന് ഒരു കാറ്റ് അടിയ്ക്കാൻ തുട
ങ്ങി. അതിനാൽ ഞങ്ങൾക്കു പിറ്റേന്ന് പുത്യൊ
ലിൽ എത്താൻ കഴിഞ്ഞു. 14അവിടെ ഞങ്ങൾ
ഏതാനും സഹോദരന്മാരെ കണ്ടെത്തി. അവർ
ഞങ്ങളെ ഒരാഴ്ച അവിടെ തങ്ങാൻ ക്ഷണിച്ചു.
അവസാനം ഞങ്ങൾ റോമയിലേക്കു വന്നു. 15ഞ
ങ്ങളെത്തിയ വിവരം റോമയിലെ വിശ്വാസി
കൾ അറിഞ്ഞു. അവർ അപ്പിയൂസിലെ ചന്ത
യിലും മൂന്നു സത്രങ്ങളിലും ഞങ്ങളെ കാണാ
നെത്തി. അവരെ കണ്ടപ്പോൾ പൌലൊസിനു
ധൈര്യമായി. അവർ ദൈവത്തോടു നന്ദി പറ
ഞ്ഞു.

### പൌലൊസ് റോമയിൽ

16പിന്നീട് ഞങ്ങൾ റോമയിലേക്കുപോയി.
അവിടെ പൌലൊസിനെ ഒറ്റയ്ക്കു താമസി
ക്കാൻ അനുവദിച്ചു. എങ്കിലും ഒരു ഭടൻ അവനു
കാവലുണ്ടായിരുന്നു.

17മൂന്നു ദിവസങ്ങൾ കഴിഞ്ഞ് പൌലൊസ്
ഏറ്റവും പ്രധാനപ്പെട്ട യെഹൂദരിൽ ചിലരെ
വിളിച്ചുകൂട്ടി. പൌലൊസ് പറഞ്ഞു, "എന്റെ
യെഹൂദസഹോദരന്മാരേ, ഞാൻ നമ്മുടെ ആളു
കൾക്കു വിരുദ്ധമായി ഒന്നും ചെയ്തിട്ടില്ല. നമ്മു
ടെ പൂർവ്വികരുടെ ആചാരങ്ങളെയും ഞാൻ
നിഷേധിച്ചിട്ടില്ല. എന്നാലും യെരൂശലേമിൽ
എന്നെ തടവുകാരനാക്കി റോമാക്കാർക്കു നൽക
പ്പെട്ടു. 18റോമാക്കാർ എന്നെ വിചാരണ
ചെയ്തു. എന്നാൽ എന്നെ കൊല്ലാൻ ഒരു കാര
ണവും അവർക്കു കണ്ടുപിടിക്കാനായില്ല. അതി
നാലവർക്കു എന്നെ സ്വതന്ത്രനാക്കണമായിരു
ന്നു. 19പക്ഷേ എന്റെയാളുകൾ, അതിഷ്ടപ്പെ
ട്ടില്ല. അതിനാൽ കൈസർ വിചാരണ നടത്ത
ണമെന്ന് ഞാൻ ആവശ്യപ്പെട്ടു. എന്നാൽ യെ
ഹൂദർ എന്തെങ്കിലും തെറ്റു ചെയ്തതായി
ഞാൻ പറയുന്നില്ല. 20അതിനാലാണ് ഞാൻ
നിങ്ങളെ കണ്ട് ഇതൊക്കെ പറയാൻ ആഗ്രഹി
ച്ചത്. യിസ്രായേലിന്റെ പ്രതീക്ഷയെച്ചൊല്ലി
യാണ് ഞാൻ ഈ ചങ്ങലയാൽ ബന്ധിക്കപ്പെ
ട്ടിരിക്കുന്നത്."

21യെഹൂദർ പൌലൊസിനോടു മറുപടി പറ
ഞ്ഞു, "യെഹൂദ്യയിൽനിന്നും നിന്നെപ്പറ്റി ഒരു
കത്തും ഞങ്ങൾക്കു ലഭിച്ചിട്ടില്ല. അവിടെനിന്നും
വന്ന ഒരു യെഹൂദസഹോദരനും നിന്നെപ്പറ്റി
ഒന്നും പറയുകയോ കുറ്റപ്പെടുത്തുകയോ ചെ
യ്തിട്ടില്ല. 22ഞങ്ങൾക്കു നിന്റെ ആശയങ്ങൾ
കേൾക്കണം. എല്ലായിടവും എല്ലാവരും ഈ സം
ഘത്തിനെതിരെ സംസാരിക്കുന്നുവെന്നു ഞങ്ങ
ൾക്കറിയാം."

23പൌലൊസും യെഹൂദരും യോഗം ചേരാൻ
ഒരു ദിവസം നിശ്ചയിച്ചു. ആ ദിവസം വളരെ
അധികം യെഹൂദർ അവൻ വസിക്കുന്ന വീട്ടിൽ
ചെന്ന് അവനെ കണ്ടു. പൌലൊസ് അവരോ
ടെല്ലാം ദിവസം മുഴുവൻ സംസാരിച്ചു. ദൈവ
രാജ്യത്തെപ്പറ്റി അവൻ അവർക്കു വിശദീകരി
ച്ചുകൊടുത്തു. യേശുവിൽ വിശ്വസിക്കാൻ
പൌലൊസ് അവരെ പ്രേരിപ്പിച്ചു. അതിനാ
യി മോശെയുടെ ന്യായപ്രമാണവും പ്രവാചക
രുടെ വചനങ്ങളും ഉപയോഗിച്ചു. 24പൌലൊ
സ് പറഞ്ഞത് ചിലർ സ്വീകരിക്കുകയും മറ്റു
ചിലർ നിരാകരിക്കുകയും ചെയ്തു. 25അവർ
ക്കൊരു ന്യായമുണ്ടായിരുന്നു. യെഹൂദർ പോ
കാനൊരുങ്ങവേ പൌലൊസ് അവരോടു പറ
ഞ്ഞു: "പരിശുദ്ധാത്മാവ് യെശയ്യാപ്രവാചക
നിലൂടെ നിങ്ങളുടെ പിതാക്കന്മാരോട് സത്യമാ
യതു പറഞ്ഞു. അവൻ പറഞ്ഞു:

26'നീ ചെന്ന് ഈ ആളുകളോട് പറയുക:
നിങ്ങൾ ശ്രദ്ധിച്ചുകേൾക്കും, പക്ഷേ നിങ്ങൾ
മനസ്സിലാക്കില്ല! നിങ്ങൾനോക്കിക്കാണും,
പക്ഷേ നിങ്ങൾ കാണുന്നതു മനസ്സിലാക്കാനാ
വില്ല. 27അതെ, ഈ ആളുകളുടെ ഹൃദയങ്ങൾ
കഠിനമായിരിക്കുന്നു. ഇവർക്കു ചെവിയുണ്ടെ
ങ്കിലും ഇവർ കേൾക്കുന്നില്ല. ഇവർ സത്യം
കാണാൻ മടിക്കുന്നു. അതിനാൽ ഇവർ കണ്ണുക
ൾകൊണ്ട് കാണുന്നില്ല, ചെവികൾകൊണ്ട്
കേൾക്കുന്നില്ല, ഒന്നും മനസ്സിലാക്കുന്നുമില്ല.
ഇവരെ സുഖപ്പെടുത്താൻ എന്നിലേക്കു തിരി
യുന്നുമില്ല.'

*യെശയ്യാവ് 6:9-10*

28"അതുകൊണ്ട് ദൈവത്തിന്റെ രക്ഷയെ
ജാതികളിലേക്കയച്ചിരിക്കുന്നുവെന്ന് നിങ്ങളെ
അറിയിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. അവർ
ശ്രദ്ധിക്കും." 29*

30പൌലൊസ് രണ്ടുവർഷം ആ വാടകവീ
ട്ടിൽ താമസിച്ചു. തന്നെ കാണാനെത്തിയവരെ
യൊക്കെ അവൻ സ്വീകരിച്ചു. 31ദൈവരാജ്യ
ത്തെപ്പറ്റി പൌലൊസ് പ്രസംഗിച്ചു. കർത്താ
വായ യേശുക്രിസ്തുവിനെപ്പറ്റി അവൻ പഠി
പ്പിച്ചു. അവൻ വളരെ ധൈര്യത്തോടെ ചെയ്ത
ഈ പ്രവൃത്തികൾ തടയാൻ ആരും ശ്രമിച്ചുമില്ല.

---

**വാക്യം 29** പ്രവ.യുടെ ചില പിൽക്കാലപതിപ്പുക
ളിൽ വാക്യം 29ൽ ഇത്രയും കൂടിയുണ്ട്. "അവൻ
ഇങ്ങനെ പറഞ്ഞ ശേഷം, തമ്മിൽ വലിയതർക്കം
ഉണ്ടായി, യെഹൂദർ അവിടം വിട്ടു പോയി."

# റോമർക്ക് എഴുതിയ ലേഖനം

**1** ക്രിസ്തുയേശുവിന്റെ ദാസനായ പൌ
ലൊസ് എഴുതുന്നത്. എന്നെ ഒരു അപ്പൊ
സ്തലനാകാൻ ദൈവം വിളിച്ചു. ദൈവത്തി
ന്റെ സുവിശേഷം എല്ലാ ജനങ്ങളെയും അറി
യിക്കുവാൻ എന്നെ തിരഞ്ഞെടുത്തു.
**2**ദൈവം പ്രവാചകരിലൂടെ ഈ സുവി
ശേഷം അവന്റെ ജനങ്ങൾക്കു നൽകാൻ വളരെ
പണ്ടു തന്നെ വാഗ്ദാനം ചെയ്തിരുന്നു. **3**തിരു
വെഴുത്തുകളിൽ ആ വാഗ്ദാനമാണ് രേഖപ്പെടു
ത്തിയിട്ടുള്ളത്. **4**ദൈവത്തിന്റെ പുത്രനും
നമ്മുടെ കർത്താവുമായ യേശുക്രിസ്തുവിനെ
ക്കുറിച്ചുള്ളതാണ് ആ സുവിശേഷം. ദാവീ
ദിന്റെ കുടുംബത്തിലാണ് ഒരു വ്യക്തിയെന്ന
നിലയിൽ അവൻ ജനിച്ചത്. പക്ഷേ യേശു
ദൈവപുത്രനാണെന്ന് പരിശുദ്ധാത്മാവിലൂടെ
സ്പഷ്ടമാക്കി. മരണത്തിൽനിന്നും ഉയർ
ത്തിയ ശക്തിമത്തായ പ്രവർത്തനം വഴി,
അവൻ ദൈവപുത്രനാണെന്നു വെളിവായിരി
ക്കുന്നു. **5**ദൈവം ക്രിസ്തുവിലൂടെ, ഒരു അപ്പൊ
സ്തലന്റെ ജോലിയെനിക്കു നൽകി. സകല
രാജ്യങ്ങളിലുമുള്ള ജനങ്ങളെ ദൈവ വിശ്വാസ
ത്തിലേക്കും ദൈവവിധേയത്വത്തിലേക്കും നയി
ക്കാൻവേണ്ടിയാണ് ദൈവം എന്നെ ജോലി
ഏല്പിച്ചത്. ഞാനാകട്ടെ ക്രിസ്തുവിനുവേണ്ടി
ഈ പ്രവൃത്തി ചെയ്യുന്നു. **6**റോമിലുള്ള
നിങ്ങളും, യേശു ക്രിസ്തുവിന്റേതാകാൻ
ആഹ്വാനം ചെയ്യപ്പെട്ടിരിക്കുന്നു.
**7**തന്റെ വിശുദ്ധജനമാകാൻ വേണ്ടി ദൈവം
വിളിച്ചിരിക്കുന്ന റോമിലെ എല്ലാ ജനങ്ങൾക്കും
വേണ്ടിയുള്ളതാണ് ഈ കത്ത്. ദൈവം സ്നേ
ഹിക്കുന്ന ജനങ്ങളാണ് നിങ്ങൾ. നമ്മുടെ പിതാ
വായ ദൈവത്തിന്റെയും കർത്താവായ യേശു
ക്രിസ്തുവിന്റെയും കൃപയും സമാധാനവും
നിങ്ങൾക്ക് ലഭിക്കുമാറാകട്ടെ!

### ഒരു കൃതജ്ഞതാ പ്രാർത്ഥന

**8**നിങ്ങൾക്കെല്ലാവർക്കുംവേണ്ടി യേശുക്രി
സ്തുവിലൂടെ എന്റെ ദൈവത്തിന് ഞാനാ
ദ്യമായി നന്ദി പറയുന്നു. നിങ്ങളുടെ വിശ്വാസ
ത്തെപ്പറ്റി സമസ്തലോകവും വിളംബരം ചെ
യ്യുന്നതിനാൽ ഞാൻ ദൈവത്തോടു നന്ദി
പറയുന്നു. **9-10**ഞാൻ പ്രാർത്ഥിക്കുമ്പോഴെല്ലാം
നിങ്ങളെ ഓർമ്മിക്കും. ഇതു സത്യമാണെന്നു
ദൈവത്തിനറിയാം. അവന്റെ പുത്രന്റെ
സുവിശേഷത്തെപ്പറ്റി ജനങ്ങളെ ഉദ്ബോധി
പ്പിച്ചു കൊണ്ടാണ് ഞാൻ എന്റെ ആത്മാവിൽ
ദൈവത്തെ ആരാധിക്കുന്നത്. നിങ്ങളുടെ അടു
ത്ത് എത്താനുള്ള അനുമതിക്കായി ഞാൻ പ്രാർ
ത്ഥിക്കുന്നു. ദൈവം ആഗ്രഹിക്കുന്നുവെങ്കിൽ
അതു സംഭവിക്കും. **11**നിങ്ങളെ കാണാൻ ഞാൻ
അതിയായി ആഗ്രഹിക്കുന്നു. നിങ്ങളെ ശക്ത
രാക്കാൻ ചില ആത്മീയവരം നൽകാൻ എനി
ക്കാഗ്രഹമുണ്ട്. **12**നമുക്ക് ഓരോരുത്തർക്കുമുള്ള
വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ നാം
പരസ്പരം സഹായിക്കണമെന്ന ആഗ്രഹമാണ്
ഞാനിവിടെ ലക്ഷ്യമാക്കുന്നത്. **13**സഹോദരീ
സഹോദരന്മാരേ, നിങ്ങളുടെ സമീപമെത്താൻ
ഞാൻ പലതവണ ഒരുങ്ങിയതാണ് എന്ന കാര്യം
നിങ്ങളറിയണമെന്നു ഞാൻ ആശിക്കുന്നു.
എന്നാൽ നിങ്ങളുടെ അടുത്തുവരാൻ എനിക്ക്
അനുമതി ലഭിച്ചില്ല. ആത്മീയ അഭിവൃദ്ധിയ്ക്ക്
നിങ്ങളെ സഹായിക്കണമെന്നുള്ളതുകൊണ്ട് അ
വിടെ വരാൻ ഞാനാഗ്രഹിക്കുന്നു. ശേഷം ജാതി
കളെ സഹായിച്ചതുപോലെ നിങ്ങളെയും
സഹായിക്കാൻ ഞാനാഗ്രഹിക്കുന്നു.
**14**എനിക്ക് യവനന്മാരോടും യവനന്മാരല്ലാ
ത്തവരോടും വിജ്ഞാനികളോടും ഭോഷന്മാ
രോടും എല്ലാവരോടും കടപ്പാടുണ്ട്. **15**അതുകൊ
ണ്ടാണ് റോമയിലുള്ള നിങ്ങളോടും സുവി
ശേഷം പ്രസംഗിക്കുവാൻ ഞാനാഗ്രഹിക്കുന്നത്.
**16**സുവിശേഷത്തെക്കുറിച്ചു എനിക്കു ലജ്ജ
യില്ല, എന്തുകൊണ്ടെന്നാൽ വിശ്വസിക്കുന്ന
എല്ലാവർക്കും, ആദ്യം യെഹൂദനും പിന്നെ ജാതി
കൾക്കും രക്ഷിക്കപ്പെടുവാൻ ദൈവം ഉപയോ
ഗിക്കുന്ന ശക്തിയാണത്. **17**ദൈവം ജനങ്ങളെ
നീതീകരിക്കുന്നതെങ്ങനെയെന്ന് സുവിശേഷ
ത്തിൽ വെളിപ്പെടുത്തിയിരിക്കുന്നു. ഈ നീതീ
കരണത്തിനുള്ള വഴി ആദിമുതൽ അവസാനം
വരെ വിശ്വാസത്തിൽ അടിസ്ഥാനപ്പെട്ടിരി
ക്കുന്നു. തിരുവെഴുത്ത് പറയുന്നതുപോലെ, “വി
ശ്വാസത്താൽ നീതീകരിക്കപ്പെട്ടവൻ എന്നേ
ക്കും ജീവിക്കും.”*

### എല്ലാവരും തെറ്റു ചെയ്തു

**18**ദൈവകോപം സ്വർഗ്ഗത്തിൽനിന്നും വെളി
പ്പെടുത്തിയിരിക്കുന്നു. ജനങ്ങൾ ദൈവത്തിനെ
തിരായി അനുവർത്തിക്കുന്ന എല്ലാ ദുഷ്ടത
യിലും വീഴ്ചയിലും ദൈവം കോപിഷ്ടനാണ്.
അവർക്ക് സത്യം അറിയാമെങ്കിലും അവരുടെ
ദുഷ്ടജീവിതം സത്യത്തെ മറയ്ക്കുന്നു. **19**ദൈവ
ത്തെപ്പറ്റി അറിയാവുന്നതെല്ലാം അവർക്ക്
വ്യക്തമായിട്ടും അവർ സത്യത്തെ മറച്ചുവയ്ക്കു
ന്നതിനാൽ ദൈവം ക്രോധം പ്രകടിപ്പിക്കുന്നു.
ദൈവം, തന്നെ സംബന്ധിച്ചതെല്ലാം അവർക്കു
മനസ്സിലാക്കി കൊടുത്തിരിക്കുന്നു.**20**നിത്യമായി
നിലനിൽക്കുന്ന ശക്തിയും ദൈവീകമഹ
ത്വവും തുടങ്ങി അദൃശ്യഗുണങ്ങളും ദൈവീക
മായ സകലതും ദൈവത്തിനുണ്ട്. പക്ഷേ, ലോ
കാരംഭം മുതൽക്കേ അത്തരം കാര്യങ്ങൾ മനുഷ്യ
ർക്ക് മനസ്സിലാക്കാൻ എളുപ്പമായിരുന്നു.
ദൈവം സൃഷ്ടിച്ച എല്ലാറ്റിനും ഇക്കാര്യങ്ങൾ
വ്യക്തമാക്കിയിട്ടുണ്ട്. അതുകൊണ്ട് തങ്ങൾ
ചെയ്യുന്ന തെറ്റുകളിൽനിന്ന് ജനങ്ങൾക്ക് ഒഴിക
ഴിവില്ല. **21**മനുഷ്യർക്ക് ദൈവത്തെ അറിയാമെ
ങ്കിലും അവർ ദൈവത്തിനു മഹത്വം കൊടുക്കു
കയോ അവനോട് നന്ദിപറയുകയോ ചെയ്തി
ല്ല. അവരുടെ ചിന്ത നിഷ്പ്രയോജനമായി.
പാപാന്ധത അവരുടെ മൂഢമനസ്സുകളിൽ നിറ
ഞ്ഞിരിക്കുന്നു. **22**അവർ ബുദ്ധിമാന്മാരാണെന്നു

**“വിശ്വാസത്താൽ … ജീവിക്കും** ഉദ്ധരണി ഹബ. 2:4.

അവകാശപ്പെടുന്നെങ്കിലും മൂഢന്മാരായിരി
ക്കുന്നു. 23അനശ്വരനായ ദൈവത്തിൻെറ മഹ
ത്വം അവർ കൈവെടിഞ്ഞിരിക്കുന്നു. ഭൂവാസി
കളുടെയിടയിൽ നിർമ്മിച്ച വിഗ്രഹങ്ങളെ നമ
സ്ക്കരിക്കാൻ ആ മഹത്വത്തെ അവർ കൈമാറ്റം
ചെയ്തു. പക്ഷികളെയും നാൽക്കാലികളെയും
ഇഴജന്തുക്കളെയും പോലുള്ളവയ്ക്കായി ദൈവ
മഹത്വം വിൽക്കപ്പെട്ടു.

24ജനങ്ങളിലാകമാനം തിന്മയാണ്, തിന്മ ചെ
യ്യാൻ മാത്രമാണവരുടെ ആഗ്രഹം. അതുകൊണ്ട്
ദൈവം അവരെ ഉപേക്ഷിക്കുകയും അവരുടെ
ദുർമ്മാർഗ്ഗങ്ങളിലൂടെ പോകാൻ വിടുകയും
ചെയ്തു. അങ്ങനെ അവർ സ്വന്തം ശരീരങ്ങളെ
ലൈംഗികപാപങ്ങൾ ചെയ്തുകൊണ്ട് അധ:പ
തിപ്പിക്കുകയും ചെയ്തു. 25അവർ ദൈവത്തെ
ക്കുറിച്ചുള്ള സത്യം അസത്യത്തിനു കൈമാറ്റം
ചെയ്തു. അവർ സൃഷ്ടിക്കപ്പെട്ടതിനെ നമ
സ്ക്കരിക്കുകയും സേവിക്കുകയും ചെയ്തു.
എന്നാൽ അവർ സൃഷ്ടാവായ ദൈവത്തെ നമ
സ്ക്കരിക്കുകയോ സേവിക്കുകയോ ചെയ്തില്ല.
എന്നെന്നും ദൈവം വാഴ്ത്തപ്പെടട്ടെ! ആമേൻ.

26ഇക്കാരണത്താൽ ദൈവം അവരെ ഉപേക്ഷി
ക്കുകയും, അവർ അനുവർത്തിക്കാനാഗ്രഹിച്ച
ലജ്ജാകരമായ വികാരങ്ങളിലേക്ക് വിട്ടൊഴിയു
കയും അവരുടെ സ്ത്രീകൾ പുരുഷന്മാരുമാ
യുള്ള പ്രകൃത്യാനുസരണമായുള്ള ലൈംഗിക
വേഴ്ച മതിയാക്കി മറ്റു സ്ത്രീകളുമായി ലൈം
ഗികബന്ധം സ്ഥാപിച്ചു. 27ഇതുപോലെ പുരു
ഷന്മാർ സ്ത്രീകളുമായുള്ള നൈസർഗ്ഗീക ബ
ന്ധമുപേക്ഷിച്ച് എപ്പോഴും അവർ കാമാഗ്നി
യിൽ എരിഞ്ഞ് പരസ്പരാസക്തി പുലർത്തി.
പുരുഷന്മാർ പരസ്പരം ലജ്ജാകരമായ വേഴ്ച്ച
കളിൽ ഏർപ്പെട്ടു. അവരുടെ ദുഷ്പ്രവൃത്തികൾ
ക്കുള്ള ശിക്ഷ സ്വയം ഏറ്റുവാങ്ങുകയും
ചെയ്തു.

28ദൈവത്തെക്കുറിച്ച് സത്യസന്ധമായ അറി
വുണ്ടായിരിക്കണമെന്നത് പ്രധാനപ്പെട്ട ഒരു
കാര്യമാണെന്ന് അവർ ചിന്തിച്ചില്ല. അതു
കൊണ്ട് ദൈവം അവരെ തള്ളുകയും അവരുടേ
തായ വ്യർത്ഥചിന്തകളിൽ മുഴുകാൻ കൈവെ
ടിയുകയും ചെയ്തു. അങ്ങനെ അവർ ചെയ്യ
രുതാത്ത കാര്യങ്ങൾ ചെയ്തു. 29അവർ എല്ലാ
തരത്തിലുമുള്ള തിന്മയും ദുഷ്ടതയും സ്വാർത്ഥ
തയും ദ്വേഷവും ഉള്ളവരായിത്തീർന്നു. അവ
രിൽ അസൂയയും കൊലപാതകവും കലഹവും
വഞ്ചനയും വിദ്വേഷവും നിറഞ്ഞു നിന്നു.
30അവർ പരദൂഷണവും കുശുകുശുപ്പും നടത്തി.
അവർ ദൈവവിരോധികളും ധിക്കാരികളും ദുര
ഭിമാനികളും ആത്മപ്രശംസ നടത്തുന്നവരു
മായി ദുഷ്ടത ചെയ്യാനുള്ള വഴികൾ കണ്ടെ
ത്തി. മാതാപിതാക്കളെ അനുസരിക്കാത്തവ
രായി. 31അവർ ഭോഷന്മാർ, തങ്ങളുടെ പ്രതി
ജ്ഞ പാലിക്കാത്തവർ, അന്യരോട് ദയയോ
കാരുണ്യമോ ഇല്ലാത്തവർ. 32അവർക്ക് ദൈവ
നീതി അറിയാം. ഇത്തരം കാര്യങ്ങൾ ചെയ്യുന്ന
വർ മരണാർഹരാണെന്ന ദൈവകല്പന അവർ
ക്കറിയാം. എന്നിട്ടും അവർ തങ്ങളുടെ ദുഷ്ടകൃ
ത്യങ്ങൾ തുടരുക മാത്രമല്ല ഇത്തരം പ്രവൃത്തി
കൾ ചെയ്യുന്നവരെ ശരിവയ്ക്കുകയും
ചെയ്യുന്നു.

### യെഹൂദരും പാപികളാണ്

2 മറ്റുള്ളവരെ വിധിക്കരുത്, കാരണം നിങ്ങളും
പാപം കൊണ്ട് അപരാധികളാണ്. മറ്റുള്ളവ
രെ വിധിക്കുമ്പോൾ അവർ ചെയ്യുന്ന അതേ
തെറ്റുകൾ നിങ്ങളും ചെയ്യുന്നു. അതുകൊണ്ട്
നിങ്ങൾ അവരെ വിധിക്കുമ്പോൾ യഥാർത്ഥ
ത്തിൽ നിങ്ങൾ നിങ്ങളുടെ തെറ്റിനെത്തന്നെ
യാണ് വിധിക്കുന്നത്. 2അത്തരം തെറ്റു ചെയ്യു
ന്നവരിൽ ദൈവത്തിൻെറ വിധിന്യായം പ്രവർ
ത്തിക്കുന്നത് ശരിയാണെന്ന് നമുക്കറിയാം. 3പാ
പികളെ വിധിക്കുകയും, അതേ പാപം ചെയ്യു
കയും ദൈവനീതിയെക്കുറിച്ച് അറിയുകയും
ചെയ്യുന്ന നിങ്ങൾ ദൈവത്തിൻെറ ന്യായവി
ധിയിൽനിന്ന് രക്ഷപ്പെടുമെന്ന് കരുതുന്നു
ണ്ടോ? 4ദൈവം നിങ്ങളോടു വളരെ കരുണയു
ള്ളവനാണ്. അവൻ നിങ്ങളുടെ നേർക്ക് ക്ഷമ
കാണിക്കുന്നു. നിങ്ങളുടെ മാറ്റത്തിനു വേണ്ടി
അവൻ കാത്തിരിക്കുന്നു. പക്ഷേ, നിങ്ങൾ
അവൻെറ കാരുണ്യത്തെക്കുറിച്ച് ഒട്ടും ചിന്തി
ക്കുന്നില്ല. നിങ്ങളുടെ മാനസാന്തരത്തിനു
കാത്തിരിക്കാൻ തക്കവണ്ണം അത്രമേൽ കരുണാമ
യനാണ് ദൈവം എന്ന് ഒരു പക്ഷേ നിങ്ങൾക്കറി
വില്ലായിരിക്കും. 5പക്ഷേ, നിങ്ങൾ കഠിനഹൃദ
യരും ദുശ്ശാഠ്യക്കാരുമാണ്. പ ശ്ചാത്താപത്തിനു
വിധേയരാകാൻ മടിക്കുന്നതുകൊണ്ട് നിങ്ങൾ
നിങ്ങൾക്കു ശിക്ഷ വീണ്ടും പെരുപ്പിക്കുന്നു.
ദൈവം തൻെറ കോപം വെളിവാക്കുന്ന ദിവസം
ആ ശിക്ഷ നിങ്ങൾക്കു കിട്ടുകയും ചെയ്യും.
ആ ദിവസം മനുഷ്യർ ദൈവത്തിൻെറ ശരി
യായ ന്യായവിധി കാണും. 6ഓരോ വ്യക്തിക്കും
താൻ ചെയ്തവയ്ക്കുള്ള പ്രതിഫലമോ ശിക്ഷ
യോ ദൈവം നൽകും. 7ദൈവ മഹത്വത്തിനും
കീർത്തിക്കും നിത്യജീവനും വേണ്ടി ചിലർ
ജീവിക്കും. എപ്പോഴും സൽപ്രവൃത്തികൾ നിറ
ഞ്ഞ ജീവിതത്തിനായി അവർ നിർബന്ധം
പിടിക്കും. ദൈവം അവർക്കു നിത്യജീവൻ
നൽകും. 8മറ്റു ചിലർ സ്വാർത്ഥമതികളും സത്യാ
ന്വേഷണത്തിൽ വിമുഖരുമാണ്. അവർ ദുഷ്ട
തയെ പിന്തുടരും. ദൈവം തൻെറ ശിക്ഷയും
കോപവും അവർക്കു നൽകും. 9ദുഷ്ടത ചെയ്യു
ന്ന യെഹൂദരും ജാതികളുമായ എല്ലാവർക്കും
ദൈവം പ്രശ്നങ്ങളും കഷ്ടതകളും നൽകും.
10സൽപ്രവൃത്തികളിൽ ഏർപ്പെടുന്ന യെഹൂദരും
അല്ലാത്തവരുമായ എല്ലാവർക്കും അവൻ മഹ
ത്വും ബഹുമാനവും സമാധാനവും സമ്മാനി
ക്കും. 11ദൈവം എല്ലാവരെയും പക്ഷപാതരഹി
തമായി വിധിക്കുന്നു.

12ന്യായപ്രമാണം ഉള്ളവരും അതില്ലാത്ത
വരും പാപം ചെയ്യുമ്പോൾ സമന്മാരുമാകുന്നു.
ന്യായപ്രമാണമില്ലാത്തതിനാൽ പാപം ചെയ്യു
ന്നവർ നശിക്കും. ന്യായപ്രമാണം ഉണ്ടായിട്ട്
പാപം ചെയ്യുന്നവർ ന്യായപ്രമാണം കൊണ്ട്
വിധിക്കപ്പെടും.

13ന്യായപ്രമാണത്തെപ്പറ്റിയുള്ള കേട്ടറിവ്
ആർക്കും നീതീകരിക്കപ്പെടുവാൻ സഹായകമാ
വുകയില്ല. ന്യായപ്രമാണം അനുശാസിക്കുന്ന
കാര്യങ്ങളെല്ലാം അനുസരിക്കുമെങ്കിൽ അത്
ദൈവമുമ്പാകെ നീതീകരിക്കപ്പെടുവാൻ
സഹായിക്കും. 14ജാതികൾക്ക് ആ ന്യായപ്രമാണ
മില്ല. പക്ഷേ അവർ സ്വാഭാവികമായി ന്യായ
പ്രമാണം ആവശ്യപ്പെടുമ്പോലെ പ്രവർത്തിക്കു
മ്പോൾ അവർക്കു ന്യായപ്രമാണം ഇല്ലെങ്കിലും,
അവർ തന്നെയാകും അവരുടെ ന്യായപ്രമാണം.
15തങ്ങളുടെ ഹൃദയങ്ങളിൽ നന്മ തിന്മകളെ
അവർ വിവേചിച്ചറിയുന്നത് ന്യായപ്രമാണ
ത്തിനു അനുസൃതമായ മട്ടിൽ തന്നെയാണ്.
തെറ്റും ശരിയും അവർക്ക് അനുഭവവേദ്യമാ

കുന്നവിധം അവർ പ്രകടിപ്പിക്കുന്നു. ചില
പ്പോൾ തങ്ങളുടെ പ്രവൃത്തികൾ തെറ്റാണെന്ന്
അവരുടെ മനസ്സ് മന്ത്രിക്കുകയും അങ്ങനെ അവ
ർക്ക് കുറ്റബോധം ഉളവാകുകയും ചെയ്യുന്നു.
മറ്റുചിലപ്പോൾ അവരുടെ മനസ്സ് തങ്ങളുടെ
ചെയ്തികളെ ശരിവയ്ക്കുകയും അങ്ങനെ അ
വരെ കുറ്റബോധത്തിൽനിന്നും വിമുക്തരാക്കു
കയും ചെയ്യുന്നു. 16മനുഷ്യമനസ്സിലെ രഹസ്യ
ങ്ങളെ ദൈവം വിചാരണചെയ്യുന്ന ആ ദിവസം
ഇതെല്ലാം നടക്കും. ഞാൻ മനുഷ്യരെ അറി
യിക്കുന്ന സുവിശേഷമനുസരിച്ച് ദൈവം
ക്രിസ്തുയേശു വഴി മനുഷ്യരെ വിധിക്കും.

## യെഹൂദരും ന്യായപ്രമാണവും

17നിങ്ങളുടെ കാര്യം എങ്ങനെ? നിങ്ങൾ ഒരു
യെഹൂദനാണെന്നു പറയുന്നു. നിങ്ങൾ ന്യായ
പ്രമാണത്തിൽ വിശ്വസിക്കുന്നവരും ദൈവ
ത്തോടടുത്തവരെന്നും നിങ്ങൾ പ്രശംസിക്കുന്നു.
18നിങ്ങൾ എന്തു ചെയ്യണമെന്നാണ് ദൈവം
ആവശ്യപ്പെടുന്നത് എന്നു നിങ്ങൾക്കറിയാം.
ന്യായപ്രമാണം നിർദ്ദേശിച്ചിട്ടുള്ളതിൻ പ്ര
കാരം പ്രധാനവസ്തുതകൾ നിങ്ങൾക്ക്
അറിയാം. 19വഴിയറിയാത്തവർക്ക് ഒരു വഴികാ
ട്ടിയാണെന്നു നിങ്ങൾ സ്വയം കരുതുന്നു. പാപ
ത്തിന്റെ ഇരുട്ടിൽ അകപ്പെട്ടവർക്ക് വെളിച്ചമാ
ണെന്നും നിങ്ങൾ വിചാരിക്കുന്നു. 20ഭോഷന്മാർ
ക്കും, എന്താണ് ശരിയെന്നു എടുത്തുകാട്ടാൻ
നിങ്ങൾക്കാകുമെന്നു നിങ്ങൾ കരുതുന്നു. പക്വ
തയില്ലാത്തവർക്കു നിങ്ങൾ അദ്ധ്യാപകനാ
ണെന്നു സ്വയം വിചാരിക്കുകയും ന്യായപ്ര
മാണം അറിയുന്നതുകൊണ്ട് എല്ലാം അറിയുന്നു
വെന്നും സത്യം പൂർണ്ണമായും തനിക്കു വെളി
പ്പെട്ടുവെന്നും നിങ്ങൾ കരുതുന്നു. 21മറ്റുള്ളവരെ
പഠിപ്പിക്കുന്ന നിങ്ങൾക്ക് എന്തുകൊണ്ട് സ്വയം
പഠിച്ചുകൂടാ? മോഷ്ടിക്കരുതെന്നു മറ്റുള്ളവ
രോട് പറയുന്ന നിങ്ങൾ സ്വയം മോഷ്ടിക്കുന്നു.
22വ്യഭിചരിക്കരുതെന്നു അന്യരെ ഉപദേശിക്കു
ന്ന നിങ്ങൾ തന്നെ ആ പാപം ചെയ്യുന്നു. വി
ഗ്രഹങ്ങളെ വെറുക്കുന്ന നിങ്ങൾ ക്ഷേത്രങ്ങൾ
കൊള്ളയടിക്കുന്നു. 23ദൈവത്തിന്റെ ന്യായ
പ്രമാണത്തിൽ പ്രശംസിക്കുകയും ആ ന്യായ
പ്രമാണം ലംഘിക്കുകയും ചെയ്തുകൊണ്ട്
നിങ്ങൾ ദൈവത്തിനു അപമാനം വരുത്തുന്നു.
24തിരുവെഴുത്തുകളിൽ എഴുതിയിട്ടുണ്ട്: "നി
ങ്ങൾ യെഹൂദർ മൂലം ജാതികളാൽ ദൈവം
അവമതിക്കപ്പെടുന്നു."*

25നിങ്ങൾ ന്യായപ്രമാണം അനുസരിക്കുന്നു
വെങ്കിൽ പരിച്ഛേദന ഗുണമുണ്ട്; മറിച്ച്
നിങ്ങൾ ന്യായപ്രമാണം ലംഘിക്കുന്നുവെങ്കിൽ
ആ പരിച്ഛേദന അഗ്രചർമ്മമാകും. 26പക്ഷേ
പരിച്ഛേദന ചെയ്തിട്ടില്ലാത്ത ജാതികൾ
ന്യായപ്രമാണം അനുശാസിക്കുന്നത് ചെയ്
താൽ അവർ യഥാർത്ഥത്തിലും പരിച്ഛേദന
ചെയ്തവരാകും. 27അഗ്രചർമ്മിയായവൻ ന്യാ
യപ്രമാണം അനുസരിക്കുന്നുവെങ്കിൽ, ന്യായ
പ്രമാണവും പരിച്ഛേദനയും ഉള്ള ന്യായപ്ര
മാണ ലംഘിയായ നിന്നെ അവൻ കുറ്റം വിധി
ക്കും.

28ശരീരം കൊണ്ടു മാത്രം യെഹൂദനായവൻ
യഥാർത്ഥത്തിൽ ഒരു യെഹൂദനല്ല. ബാഹ്യ
മായി മാത്രമുള്ളതല്ല യഥാർത്ഥ പരിച്ഛേദന.
29ആന്തരികമായും യെഹൂദനാകുന്നതോടുകൂടി
മാത്രമാണ് ഒരുവൻ യഥാർത്ഥ യെഹൂദനാകു
ന്നത്. ഹൃദയത്തിലാണ് ശരിയായ പരിച്ഛേ
ദന നടക്കേണ്ടത്. അത് എഴുതപ്പെട്ട ന്യായപ്രമാ
ണത്തിനൊത്തല്ല, ആത്മാവിലൂടെയാണ് നട
ക്കുക. ആത്മാവിലൂടെ ഹൃദയത്തിൽ പരിച്ഛേ
ദന ഏറ്റവന് മനുഷ്യരിൽനിന്നല്ല ദൈവത്തിൽ
നിന്നുമാണ് പ്രശംസ ലഭിക്കുക.

3 മറ്റുള്ളവർക്ക് ഇല്ലാത്തതായി യെഹൂദർക്ക്
എന്തു മേന്മയാണുള്ളത്? പരിച്ഛേദിത
രായി എന്നതിന് എന്തു ശ്രേഷ്ടതയുണ്ട്? 2ഉണ്ട്,
യെഹൂദർക്ക് പല ആനുകൂല്യങ്ങളുമുണ്ട്. ഏറ്റ
വും പ്രധാനം ഇതാണ്: ദൈവം അവന്റെ
ഉപദേശങ്ങൾ യെഹൂദരെ വിശ്വസിച്ചാണ്
ഏല്പിച്ചിരിക്കുന്നത്. 3ചില യെഹൂദർ ദൈവ
ത്തോടു വിശ്വസ്തത കാട്ടിയില്ല എന്നതു
സത്യം തന്നെ. പക്ഷെ, അത് വാഗ്ദാന പാലന
ത്തിൽനിന്നും ദൈവത്തെ മാറ്റി നിർത്തുമോ?
4ഇല്ല. എല്ലാവരും നുണയന്മാരായാലും, ദൈവം
കേവലം സത്യമായി തുടർന്നുകൊണ്ടേയി
രിക്കും. എഴുതപ്പെട്ടിരിക്കുന്നതുപോലെ,

"നിന്റെ വാക്കുകളിൽ നീ നീതികരിക്കപ്പെ
ടുകയും വിധിക്കപ്പെടുമ്പോൾ നീ വിജയിക്കു
കയും ചെയ്യട്ടെ." *സങ്കീർത്തനങ്ങൾ 51:4*

5നാം തെറ്റു ചെയ്യുമ്പോൾ അത് ദൈവത്തി
ന്റെ നീതിയെ കൂടുതൽ വെളിപ്പെടുത്തുന്നു.
അതിനാൽ ദൈവം നമ്മെ ശിക്ഷിക്കുമ്പോൾ
അവൻ അന്യായമാണ് ചെയ്യുന്നതെന്നു പറ
യാൻ നമുക്കു സാധിക്കുമോ? (ചിലർക്ക് തോന്നി
യേക്കാവുന്ന ഒരാശയം പറഞ്ഞുവെന്നേയു
ള്ളൂ.) 6ഇല്ല. ദൈവത്തിനു നമ്മെ ശിക്ഷിക്കാൻ
സാധിക്കില്ലെങ്കിൽ അവന് ലോകത്തെ വിധി
ക്കാനും സാധിക്കില്ല.

7ഒരുവൻ പറഞ്ഞേക്കാം "എന്റെ കാപട്യം
ദൈവത്തിന്റെ സത്യത്തെ വെളിവാക്കുന്നതി
നാൽ ഞാൻ അസത്യം പറയുമ്പോൾ അത്
ദൈവത്തിന് കൂടുതൽ മഹത്വം പ്രദാനം ചെയ്യു
ന്നു. അപ്പോൾ പിന്നെഎന്നെ ഒരു പാപിയെന്നു
എന്തിനു വിധിക്കണം?" 8'"നന്മ നേടാൻ വേണ്ടി
നമുക്കു പാപം ചെയ്യാം" എന്നു പറയുന്നതു
പോലെയാണിത്. ഇത്തരം കാര്യങ്ങളാണ് നാം
പഠിപ്പിക്കുന്നതെന്ന് ധാരാളം പേർ നമ്മെ വിമർ
ശിച്ചു പറയുന്നുണ്ട്. ഇങ്ങനെ പറയുന്നവർ
തെറ്റുകാർ മാത്രമല്ല, അവർ വിധിക്കപ്പെടണം.

## എല്ലാവരും പപികളാണ്

9അതു കൊണ്ട് യെഹൂദരായ നാം മറ്റുള്ളവരെ
ക്കാൾ മേന്മയുള്ളവരാണോ? അല്ല. യെഹൂദരും
ജാതികളും തുല്യരാണെന്നു ഞാൻ നേരത്തേ
തന്നെ പറഞ്ഞു. എല്ലാവരും പാപികൾ തന്നെ.
10തിരുവെഴുത്തുകളിൽ പറയുന്നതുപോലെ,

"പാപമില്ലാത്തവരായി ആരുമില്ല, ആരും!
11കാര്യം ഗ്രഹിക്കുന്നവരായി ആരുമില്ല. ദൈ
വത്തെ കാണാൻ യഥാർത്ഥത്തിൽ ആഗ്രഹി
ക്കുന്നവരും ആരുമില്ല.

12എല്ലാവരും വ്യതിചലിച്ചവരും വിലകെട്ട
വരുമായി. നന്മ ചെയ്യുന്നവരായി ആരുമില്ല.
ആരും." *സങ്കീർത്തനങ്ങൾ 14:1-3*

13"അവരുടെ കണ്ഠം ഒരു തുറന്ന ശവക്കല്ലറ
പോലെ. അവർ തങ്ങളുടെ നാവ് അസത്യവാ
ദത്തിനുപയോഗപ്പെടുത്തുന്നു."
*സങ്കീർത്തനങ്ങൾ 5:9*

---

**"നിങ്ങൾ ... അവമതിക്കപ്പെടുന്നു"** ഉദ്ധരണി യെശ. 52:5,.

"അവർ പറയുന്ന കാര്യങ്ങൾ സർപ്പവിഷം പോലെ." *സങ്കീർത്തനങ്ങൾ 140:3*

14"അവരുടെ നാവ് നിറയെ ശാപവും വെറു
പ്പും ആണ്." *സങ്കീർത്തനങ്ങൾ 10:7*

15"ദ്രോഹിക്കാനും കൊല്ലാനും അവർ എപ്പോ
ഴും ഒരുക്കമാണ്.
16ചെല്ലുന്നിടത്തെല്ലാം അവർ നാശവും ദു:ഖ
വും വിതയ്ക്കുന്നു.
17അവർക്ക് ശാന്തിയുടെ മാർഗ്ഗം അജ്ഞാത
മാണ്." *യെശയ്യാവ് 59:7-8*

18"അവർക്ക് ദൈവത്തെ ഭയമോ ബഹുമാന
മോ ഇല്ല." *സങ്കീർത്തനങ്ങൾ 36:1*

19ന്യായപ്രമാണം ഇതെല്ലാമനുശാസിക്കുന്നത്
ന്യായപ്രമാണവിധേയരായവരോടാണ്. ഇത് എല്ലാവരെയും ഒഴികഴിവു കണ്ടെത്തുന്നതിൽ നിന്നും തടയുകയും മുഴുവൻ ലോകത്തെയും ദൈവവിധിക്കു വിധേയമാക്കുകയും ചെയ്യും.
20എന്തുകൊണ്ടെന്നാൽ, കേവലം നിയമം അനു
സരിക്കുന്നതു കൊണ്ടുമാത്രം ഒരുവനും ദൈവത്തിന്റെ മുന്നിൽ നീതീകരിക്കപ്പെടുന്നില്ല. ന്യായപ്രമാണം നൽകുന്നത് എന്താണ്. പാപം എന്ന അറിവാണ്.

## ദൈവം മനുഷ്യരെ എങ്ങനെ നീതീകരിക്കുന്നു

21എന്നാൽ ന്യായപ്രമാണം വഴിയല്ലാതെ മനു
ഷ്യരെ നീതീകരിക്കാൻ ദൈവത്തിന് ഒരു മാർഗ്ഗമുണ്ട്. ഇപ്പോൾ ആ മാർഗ്ഗമാണ് ദൈവം നമുക്കു കാണിച്ചുതന്നിരിക്കുന്നത്. ന്യായപ്രമാണവും പ്രവാചകരും ഈ വഴിയെക്കുറിച്ച് നമ്മോടു
പറഞ്ഞിട്ടുണ്ട്. 22ദൈവം മനുഷ്യരെ, അവർക്ക്
ക്രിസ്തുവിലുള്ള വിശ്വാസം വഴി അവനിൽ നീതീകരിക്കുന്നു. ദൈവം ഇങ്ങനെ ചെയ്തത് ക്രിസ്തുവിൽ വിശ്വസിക്കുന്ന എല്ലാവർക്കും
വേണ്ടിയാണ്. സകലരും സമന്മാരാണ്. 23പാപം
ചെയ്യുകമൂലം സകലരും ദൈവമഹത്വത്തിനു
നിരക്കാത്തവരായി. 24ജനങ്ങൾ ദൈവത്തിന്റെ
കരുണയാൽ നീതീകരിക്കപ്പെട്ടു. ഇതൊരു സൗജന്യസമ്മാനമാണ്. യേശുക്രിസ്തുവഴി പാപത്തിൽനിന്നും നാം മോചിതരായിക്കൊണ്ടിരിക്കുന്നതിനാൽ ദൈവം നമ്മെ നീതീകരിക്കുന്നു.
25വിശ്വാസം കൊണ്ട് മനുഷ്യരുടെ പാപങ്ങളെ
മറക്കുന്നതിനുള്ള ഒരു വഴിയായിട്ടാണ് ദൈവം ക്രിസ്തുവിനെ നിയോഗിച്ചത്. ക്രിസ്തുവിന്റെ രക്തത്താലാണ് ദൈവം ഇതു ചെയ്തത്. ദൈവം എപ്പോഴും ഉചിതവും ശരിയായതുമാണ് ചെയ്യുന്നതെന്ന് ഇതു തെളിയിക്കുന്നു. പണ്ടുള്ളവർ ചെയ്ത പാപത്തിന് അവരെ ശിക്ഷിക്കാതെ ക്ഷമപാലിച്ചതുവഴി ദൈവം തന്റെ മുൻകാല നിലപാട് ശരിയാണെന്നു
വെളിപ്പെടുത്തി. 26താൻ നീതിയുള്ളവനാ
ണെന്ന് കാണിക്കാനായി ദൈവം ഇന്നു ക്രിസ്തുവിനെ തന്നു. ശരിയായി വിധിക്കാനും, ക്രി സ്തുവിലുള്ള വിശ്വാസത്തിലൂടെ ദൈവത്തിനു മുമ്പിൽ മനുഷ്യരെ സന്മാർഗനിരതരാ
ക്കുവാനും ദൈവം ഇത് ചെയ്തു. 27അതു
കൊണ്ട്, നാം സ്വയം പുകഴ്ത്തുന്നതിനു എന്തെങ്കിലും അടിസ്ഥാനമുണ്ടോ? ഇല്ലേയില്ല. എന്തുകൊണ്ടില്ല? വിശ്വാസത്തിന്റെ മാർഗ്ഗം എല്ലാത്തരം പുകഴ്ത്തലിനെയും ഒഴിവാക്കുന്നു. പ്രവൃ
ത്തിയുടെ മാർഗ്ഗമല്ല. 28കാരണം, ഏതൊരുവനും
നീതീകരിക്കപ്പെടുന്നത് വിശ്വാസം വഴിയാണ്; അല്ലാതെ നിയമം പാലിക്കാൻ വേണ്ടി അവൻ ചെയ്തകാര്യങ്ങൾ വഴിയല്ല. അതാണ് നമ്മുടെ
വിശ്വാസം. 29ദൈവം യെഹൂദരുടെ മാത്രം
ദൈവമല്ല, മറ്റുള്ള രാഷ്ട്രങ്ങളുടെയും (ജാതിക
ളുടെയും) കൂടിയാണ്. 30ഒരു ദൈവമെയുള്ളൂ.
ഈ ഒരുദൈവം വിശ്വാസം വഴി യെഹൂദരെയും വിശ്വാസം വഴി ജാതികളെയും നീതീകരിക്കും.
31അങ്ങനെയെങ്കിൽ വിശ്വാസത്തിന്റെ പാത
പിന്തുടർന്നുകൊണ്ട് ന്യായപ്രമാണത്തെ നമുക്ക് നശിപ്പിക്കാമോ? പാടില്ല. യഥാർത്ഥത്തിൽ ന്യായപ്രമാണം അനുശാസിക്കുന്നത് വിശ്വാസത്തിലൂടെ നാം ചെയ്യുന്നുവെന്നെയുള്ളൂ.

## അബ്രാഹാമിന്റെ മാതൃക

4 നമ്മുടെ പൂർവ്വപിതാവായ അബ്രാഹാ
മിനെക്കുറിച്ച് നമുക്കെന്തു പറയാം? വിശ്വാസത്തെക്കുറിച്ച് അവൻ എന്താണു മനസ്സിലാ
ക്കിയത്. 2അബ്രാഹാം അവന്റെ പ്രവൃത്തി വഴി
യാണ് നീതീകരിക്കപ്പെട്ടതെങ്കിൽ പുകഴ്ച പറയാൻ അവന് കാരണവുമുണ്ട്. പക്ഷേ, ദൈവ
സമക്ഷം പുകഴ്ച പറയാൻ സാധിക്കില്ല. 3തിരു
വെഴുത്തുകളിൽ കാണുന്നു, "അബ്രാഹാം ദൈവത്തെ വിശ്വസിച്ചു.ദൈവം അബ്രാഹാമിന്റെ വിശ്വാസം അംഗീകരിച്ചു. ഇത് അബ്രാഹാമിനെ ദൈവത്തിന്റെ മുമ്പാകെ നീതീകരിച്ചു."
4ഒരുവൻ വേലയെടുത്തതിന് അവനു നൽ
കുന്ന കൂലി ദാനമല്ല. ആ കൂലി അവന് അർഹതപ്പെട്ടതാണ്. ഒരാൾക്കും അവന്റെ ന്യായീകരണം നേടാനൊക്കില്ല. ദൈവത്തിങ്കൽ വിശ്വാസമർപ്പിക്കുന്ന ആളെ ദൈവത്തിനു മാത്രമേ ന്യായീകരിക്കാനാവൂ. ദുഷ്ടനെപ്പോലും ന്യായീകരിക്കാൻ ദൈവത്തിനു കഴിയും.
5ദൈവീകമല്ലാത്തതിനെ സാധൂകരിക്കുന്ന
വനും നിഷ്ക്രിയനും എങ്കിലും ദൈവത്തിൽ വിശ്വസിക്കുന്ന ഒരുവനെ അവന്റെ വിശ്വാസത്തിന്റെ അടിസ്ഥാനത്തിലാണ് നീതീകരിക്കുന്നത്. ദൈവമാണ് ദുഷ്ടരെപ്പോലും നീതീക
രിക്കപ്പെടാൻ അർഹരാക്കുന്നത്. 6ദാവീദ് പറ
ഞ്ഞതും ഇതു തന്നെ: ഒരുവന്റെ പ്രവൃത്തികളെ കണക്കിലെടുക്കാതെ അവനെ നല്ലവനായി ദൈവം സ്വീകരിക്കുമ്പോഴാണ് അവൻ സന്തുഷ്ടനാകുന്നത്:

7"അപരാധങ്ങൾ ക്ഷമിക്കപ്പെടുകയും പാപം
മറയ്ക്കപ്പെടുകയും ചെയ്യുന്നവർ അനുഗൃഹീതർ.

8പാപങ്ങൾ കണക്കിലെടുക്കാതെയുള്ള ഒരു
വനെ ദൈവം സ്വീകരിക്കുമ്പോൾ അവൻ യഥാർത്ഥത്തിൽ അനുഗൃഹീതൻ."

*സങ്കീർത്തനങ്ങൾ 32:1-2*

9പരിച്ഛേദനയേറ്റവർക്കു മാത്രമേ സന്തോ
ഷത്തിനർഹതയുള്ളൂ എന്നാണോ? അതോ അഗ്രചർമ്മികൾക്കും ഉണ്ടോ? ദൈവം അബ്രാഹാമിന്റെ വിശ്വാസത്തെ അംഗീകരിക്കുകയും ആ വിശ്വാസം അവനെ ദൈവത്തിന്റെ മുമ്പാകെ നീതീകരിക്കുകയും ചെയ്തുവെന്ന് നാം
നേരത്തേ പറഞ്ഞുകഴിഞ്ഞു. 10അപ്പോൾ ഇതെ
ങ്ങനെ സംഭവിച്ചു. പരിച്ഛേദനയ്ക്കു മുമ്പോ പിമ്പോ ദൈവം അബ്രാഹാമിനെ സ്വീകരിച്ചത്? പരിച്ഛേദനയ്ക്കു മുമ്പാണ് ദൈവം
അവനെ സ്വീകരിച്ചത്. 11ദൈവം തന്നെ
സ്വീകരിച്ചുവെന്നു വെളിപ്പെടുത്തുന്നതിനു വേണ്ടിയാണ് അബ്രാഹാം പിന്നീട് പരിച്ഛേ

ദന നടത്തിയത്. പരിച്ഛേദന ചെയ്യുന്നതിന്
മുമ്പ് തന്നെ ദൈവം അവനെ വിശ്വാസം വഴി
ദൈവത്തിൽ നീതീകരിച്ചിരുന്നു. അതുകൊണ്ട്
പരിച്ഛേദനയില്ലാത്ത വിശ്വാസികളുടെ
പിതാവുമാണ് അബ്രാഹാം. വിശ്വാസികളെ
ദൈവത്താൽ നീതീകരിക്കപ്പെട്ടവരെപ്പോലെ
സ്വീകരിച്ചു. 12അതുപോലെതന്നെ പരിച്ഛേ
ദിതരുടെയും പിതാവാണ് അബ്രാഹാം. പക്ഷെ,
അവരുടെ പരിച്ഛേദനയല്ല അബ്രാഹാമിനെ
അവരുടെ പിതാവാക്കിയത്. പരിച്ഛേദിത
നാകും മുമ്പ് നമ്മുടെ പിതാവായ അബ്രാഹാ
മിനുണ്ടായിരുന്ന വിശ്വാസം പിന്തുടർന്ന് ജീവി
ക്കുമ്പോൾ മാത്രമാണ് അവർക്ക് അബ്രാഹാം
പിതാവാകുന്നത്.

## വിശ്വാസംവഴി ദൈവത്തിൽ നിന്ന് വാഗ്ദാനം ലഭിച്ചു

13വിശ്വാസംവഴിയുള്ള നീതീകരണം കൊ
ണ്ടാണ് അബ്രാഹാമിനും സന്തതികൾക്കും ലോ
കത്തിന്റെ അവകാശം പൈതൃകമായി കിട്ടു
മെന്ന വാഗ്ദാനം ലഭിച്ചത്. അല്ലാതെ ന്യായപ്ര
മാണം മൂലമല്ല. 14ദൈവം വാഗ്ദാനം ചെയ്ത
കാര്യങ്ങൾ ന്യായപ്രമാണം പിന്തുടരുക വഴി
ലഭ്യമാക്കുമെങ്കിൽ വിശ്വാസം വില ഇല്ലാത്ത
താണ്. അബ്രാഹാമിനോട് ദൈവം നൽകിയ
വാഗ്ദാനവും നിരർത്ഥകമാവും. 15കാരണം,
ന്യായപ്രമാണം അനുസരിക്കാതിരുന്നാൽ ദൈ
വകോപം വരുത്തിവയ്ക്കാനേ ന്യായപ്രമാണ
ത്തിനു കഴിയൂ. പക്ഷെ, ന്യായപ്രമാണമില്ലെ
ങ്കിൽ ലംഘിക്കാനും ഒന്നും ഉണ്ടാവുകയില്ല.
16വിശ്വാസമുണ്ടാകയാൽ മനുഷ്യർക്ക് ദൈവ
ത്തിൽനിന്ന് വാഗ്ദാനം ലഭിച്ചു. ഇത് ഒരു
സൗജന്യസമ്മാനം പോലെയാണ്. അങ്ങനെ
യെങ്കിൽ അബ്രാഹാമിന്റെ മക്കൾക്കെല്ലാം ആ
വാഗ്ദാനം ലഭിക്കാം. മോശെയുടെ ന്യായപ്രമാ
ണത്തിനു വിധേയരായിരിക്കുന്നവർക്കു മാത്രമു
ള്ളതല്ല അബ്രാഹാമിനെപ്പോലെ വിശ്വാസ
ത്തോടെ ജീവിക്കുന്ന എല്ലാവർക്കും വേണ്ടിയു
ള്ളതാണ് ആ വാഗ്ദാനം. നമ്മുടെ എല്ലാവരു
ടെയും പിതാവാണ് അബ്രാഹാം. 17തിരുവെഴു
ത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു: "ഞാൻ
നിന്നെ പല ജനതകളുടെയും പിതാവാക്കി."*
ഇത് ദൈവത്തിന്റെ മുമ്പാകെ സത്യമാണ്.
മരിച്ചവരെ ജീവിപ്പിക്കുകയും സംഭവിച്ചു കഴി
ഞ്ഞിട്ടില്ലാത്തതും എന്നാൽ സംഭവിക്കാനിരിക്കു
ന്നതുമായ കാര്യങ്ങളിൽ തീരുമാനം കൈക്കൊ
ള്ളുകയും ചെയ്യുന്ന ദൈവത്തിൽ അബ്രാഹാം
വിശ്വസിച്ചു.

18അബ്രാഹാമിനു സന്തതികളുണ്ടാകുമെന്ന്
യാതൊരു പ്രതീക്ഷയും ഉണ്ടായിരുന്നില്ല.
പക്ഷെ അബ്രാഹാം ദൈവത്തെ വിശ്വസിക്കു
കയും പ്രത്യാശയോടെ പ്രതീക്ഷിച്ചിരിക്കു
കയും ചെയ്തതുകൊണ്ടുമാത്രമാണ് അവൻ
അനേകം ജനതകളുടെ പിതാവായത്. പണ്ടു
ദൈവം പറഞ്ഞിരുന്നു, "നിനക്കു ധാരാളം സന്ത
തികളുണ്ടാകും."* എന്ന്. 19ഏതാണ്ട് നൂറുവയ
സ്സായ താൻ ശാരീരികമായി സന്താനോല്പാദന
ത്തിനുള്ള പ്രായം പിന്നിട്ടുവെന്നറിഞ്ഞിട്ടും,
സാറാ വന്ധ്യയാണെന്നു മനസ്സിലായിരുന്നിട്ടും
ദൈവത്തിലുള്ള അവന്റെ വിശ്വാസം ക്ഷയി
ച്ചില്ല. 20ദൈവത്തിന്റെ വാഗ്ദാനം ഫലിക്കു
മോ എന്ന സംശയം അബ്രാഹാമിന് ഒരിക്കലുമു
ണ്ടായിരുന്നില്ല. അവന്റെ ദൈവവിശ്വാസ
ത്തിന് ഒരിളക്കവും സംഭവിച്ചതുമില്ല. അവൻ
വിശ്വാസത്തിൽ ഉറച്ചു നിൽക്കുകയും ദൈവ
ത്തെ വാഴ്ത്തുകയും ചെയ്തു. 21വാഗ്ദാനം
നൽകിയതെല്ലാം നടത്താൻ കഴിവുള്ളവനാണ്
ദൈവമെന്ന് അവനുറപ്പുണ്ടായിരുന്നു. 22അതു
കൊണ്ട് "ദൈവം അബ്രാഹാമിന്റെ വിശ്വാസ
ത്തെ സ്വീകരിച്ചു."* അതിനാൽ അവൻ ദൈവ
മുമ്പാകെ നീതീകരിക്കപ്പെട്ടു. 23ഈ വാക്കുകൾ
അബ്രാഹാമിനുവേണ്ടിമാത്രം എഴുതപ്പെട്ടവയ
ല്ല.* 24അവ നമുക്കെല്ലാവർക്കും വേണ്ടിയും കൂടി
എഴുതപ്പെട്ടവയാണ്" നമ്മളും വിശ്വസിക്കുന്ന
തുകൊണ്ട് നമ്മെയും ദൈവം സ്വീകരിക്കും.
നമ്മുടെ കർത്താവായ യേശുവിനെ മരണ
ത്തിൽനിന്നും ഉയർത്തിയ ദൈവത്തിലാണ്
നാം വിശ്വസിക്കുന്നത്. 25യേശു നമ്മുടെ പാപം
മൂലമാണ് വധിക്കപ്പെട്ടത്. ദൈവസന്നിധിയിൽ
നമ്മെ നീതീകരിക്കാനായി അവൻ ഉയിർപ്പി
ക്കപ്പെട്ടു.

## ദൈവത്തോട് നിരപ്പ്

5 നമ്മുടെ വിശ്വാസത്താൽ നാം നീതീകരിക്ക
പ്പെട്ടിരിക്കുന്നതുകൊണ്ട് നമ്മുടെ കർത്താ
വായ യേശുക്രിസ്തുവഴി നാം ദൈവവുമായി
രമ്യപ്പെട്ടിരിക്കുന്നു. 2ഇപ്പോൾ നാം അനുഭവി
ക്കുന്ന ദൈവത്തിന്റെ അനുഗ്രഹീതമായ കൃപ
യിലേക്ക് ക്രിസ്തു നമ്മെ, നമ്മുടെ വിശ്വാസം
വഴി,എത്തിച്ചിരിക്കുന്നു.ദൈവീകമഹത്വത്തിൽ
പങ്കാളികളാകാമെന്ന പ്രത്യാശയാൽ നാം ഏറെ
സന്തുഷ്ടരുമാണ്. 3പ്രശ്നങ്ങൾ നമ്മെ കൂടുതൽ
ക്ഷമാശീലരാക്കും എന്നറിയാവുന്നതു കൊണ്ട്
നമ്മെ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളിലുംനാം
സന്തുഷ്ടരാണ്. 4നാം ബലശാലികൾ ആണെ
ന്നുള്ളതിന് ഈ ക്ഷമ തെളിവാണ്. അത് നമുക്ക്
പ്രത്യാശതരുന്നു.5ഈ പ്രത്യാശ ഒരിക്കലുംനമ്മെ
നിരാശപ്പെടുത്തുകയില്ല: അത് ഒരിക്കലും പരാ
ജയപ്പെടുകയുമില്ല. ദൈവം തന്റെ സ്നേഹം
നമ്മുടെ ഹൃദയങ്ങളിലേക്കു പകർന്നതുകൊണ്ടാ
ണിത്. പരിശുദ്ധാത്മാവിലൂടെയാണ് ദൈവം
തന്റെ സ്നേഹം നമുക്കു നൽകിയത്.

6നാം ബലഹീനരായിരിക്കെ, ക്രിസ്തു നമു
ക്കുവേണ്ടി മരിച്ചു. നാം ദൈവത്തിനു നിരക്കാത
വണ്ണം ജീവിച്ചു. പക്ഷേ, തക്കസമയത്ത്,
ക്രിസ്തു മനുഷ്യർക്കുവേണ്ടി മരിച്ചു. 7നീതി
മാനായ ഒരുവന്റെ രക്ഷയ്ക്കുവേണ്ടി പോലും
മരിക്കാനൊരുങ്ങുന്നവർ വളരെ കുറയും. വളരെ
നല്ലവനായ ഒരാൾക്കുവേണ്ടിയാണെങ്കിൽ ചില
പ്പോൾ ചിലർ മരിക്കാൻ സന്നദ്ധരായേക്കാം.
8പക്ഷേ, നാം പാപികളായിരിക്കെയാണ്
ക്രിസ്തു നമുക്കായി മരിച്ചത്. ഇതു വഴി നമ്മെ
യവൻ വളരെയധികം സ്നേഹിച്ചിരുന്നുവെന്ന്
ദൈവം വെളിപ്പെടുത്തി.

9നാം ദൈവസന്നിധിയിൽ നീതികരിക്കപ്പെ
ട്ടത് ക്രിസ്തുവിന്റെ രക്തത്തിലൂടെയാണ്. തീർ
ച്ചയായും അപ്പോൾ നമ്മൾ അവനിലൂടെ
ദൈവകോപത്തിൽനിന്നും രക്ഷിക്കപ്പെടും.
10നമ്മൾ ദൈവത്തിന്റെ ശത്രുക്കളായിരിക്കു
മ്പോൾ തന്നെ അവന്റെ പുത്രന്റെ മരണം
മുഖേന ദൈവം നമ്മെ മിത്രങ്ങളാക്കി. അതു
കൊണ്ട് നാം തീർച്ചയായും ദൈവമിത്രങ്ങളാണ്.

**"ഞാൻ ... പിതാവാക്കി"** ഉദ്ധരണി ഉല്പ. 17:5.

**"നിനക്കു ... സന്തതികളുണ്ടാകും"** ഉദ്ധരണി ഉല്പ. 15:5.

**"അതുകൊണ്ട് ... സ്വീകരിച്ചു"** ഉദ്ധരണി ഉല്പ. 15:6.

**ഈ വാക്കുകൾ ... എഴുതപ്പെട്ടവയല്ല** ഉദ്ധരണി ഉല്പ. 15:6; റോമ. 4:22.

അവൻെറ പുത്രൻെറ ജീവൻ വഴി അവൻ
നമ്മെ കൂടുതലായി രക്ഷിക്കുകയും ചെയ്യും.
11അതു മാത്രമല്ല നാമപ്പോൾ സന്തുഷ്ടരുമാണ്.
നമ്മുടെ കർത്താവായ യേശുക്രിസ്തുവിലൂടെ
യാണ് നാം ഇപ്പോൾ ദൈവീകമായ ആനന്ദം
അനുഭവിക്കുന്നത്. യേശുവിലൂടെത്തന്നെ
യാണ് നാം ദൈവവുമായി രമ്യതയിലെത്തി
യതും.

## ആദാമും ക്രിസ്തുവും

12ഒരു മനുഷ്യൻെറ പ്രവൃത്തിയിലൂടെയാണ്
പാപം ലോകത്തിലേക്കു വന്നത്. അതുവഴി
മരണവും വന്നു. ഇതു കൊണ്ടാണ് മനുഷ്യ
രെല്ലാം നിശ്ചയമായും മരിക്കേണ്ടിവരുന്നത്.
എല്ലാ മനുഷ്യരും പാപം ചെയ്തു. 13മോശെ
യുടെ ന്യായപ്രമാണത്തിനു മുമ്പ് ലോകത്തിൽ
പാപമുണ്ടായിരുന്നു. ന്യായപ്രമാണം ഇല്ലായി
രുന്നുവെങ്കിൽ പാപം ചെയ്തതിൻെറ പേരിൽ
ദൈവത്തിനു മനുഷ്യരെ കുറ്റക്കാരാക്കാൻ കഴി
യുകയില്ലായിരുന്നു. 14പക്ഷെ, ആദാമിൻെറ
കാലം മുതൽ മോശെയുടെ കാലംവരെയുണ്ടാ
യിരുന്ന ജനങ്ങൾക്കും മരിക്കേണ്ടിവന്നു. ദൈവ
കല്പന അനുസരിക്കാതെ പാപം ചെയ്തതു
മൂലം ആദാം മരിച്ചു. പക്ഷെ, ആദാമിനെപ്പോ
ലെയുള്ള തെറ്റു ചെയ്യാതിരുന്നവർക്കും മരിക്കേ
ണ്ടിവന്നു.

വരാനിരുന്നവൻെറ പ്രതിച്ഛായ ആയി
രുന്നു ആദാം. 15പക്ഷെ, ദൈവത്തിൻെറ വര
ദാനം ആദാമിൻെറ അതിക്രമം പോലെയല്ല.
ആദാമിൻെറ അതിക്രമം മൂലമാണ് അനവധി
പേർ മരിച്ചത്. പക്ഷെ ജനങ്ങൾക്ക് ദൈവത്തിൽ
നിന്ന് ലഭിച്ച കൃപ വളരെ ശ്രേഷ്ഠമാണ്. പല
ർക്കും ദൈവത്തിൻെറ ദാനമായ ജീവൻ ലഭി
ച്ചത് യേശുക്രിസ്തു എന്ന മനുഷ്യൻെറ കൃപയി
ലൂടെയാണ്. 16ആദാം ഒരിക്കൽ പാപം ചെയ്ത
തിന് കുറ്റക്കാരനെന്നു വിധിക്കപ്പെട്ടു. പക്ഷെ
ദൈവത്തിൻെറ വരദാനം വ്യത്യസ്തമാണ്.
പല അതിക്രമങ്ങൾക്കും ശേഷമാണ് ദൈവത്തി
ൻെറ ദാനം സംഭവിക്കുന്നത്. ഈ ദാനം മനു
ഷ്യരെ ദൈവത്തിൻെറ മുമ്പിൽ നീതീകരിച്ചു.
17അതിക്രമം പ്രവൃത്തിച്ച ആ ഒരു മനുഷ്യൻ
കാരണം മരണം എല്ലാവരിലും ഭരണം നടത്തി.
ചിലർ ദൈവകാരുണ്യത്തെയും നീതീകരണ
ത്തിനുള്ള അവൻെറ മഹത്തായ ദാനത്തെയും
സ്വീകരിച്ചു. അവർക്ക് യഥാർത്ഥ ഭരണവും
യേശുക്രിസ്തു എന്ന ഏക മനുഷ്യനിലൂടെ
തീർച്ചയായും ലഭിക്കുകയും ചെയ്യും.

18ആദാമിൻെറ ഒരു അതിക്രമം എല്ലാ മനുഷ്യ
ർക്കും മരണമെന്ന ശിക്ഷ എത്തിച്ചു. പക്ഷെ,
ക്രിസ്തു ചെയ്ത ഒരു നല്ല പ്രവൃത്തിയാൽ
എല്ലാ മനുഷ്യരെയും ദൈവസന്നിധിയിൽ
നീതീകരിച്ചു. അത് അക്കൂട്ടർക്ക് നിത്യജീവൻ
പ്രദാനം ചെയ്തു. 19ആദാം എന്ന ഒരു മനുഷ്യർ
ദൈവത്തെ ധിക്കരിച്ചതു കൊണ്ട് അനേകർ
പാപികളായിത്തീർന്നു. എന്നാൽ ക്രിസ്തു
എന്ന ഒരു മനുഷ്യൻ ദൈവത്തെ അനുസരിച്ചതു
കൊണ്ട് വളരെപ്പേർ നീതീകരിക്കപ്പെട്ടു. 20ന്യാ
യപ്രമാണത്തിൻെറ വരവ് മനുഷ്യരെ കൂടുതൽ
പാപം ചെയ്യാൻ പ്രേരിപ്പിച്ചു. പക്ഷെ മനുഷ്യ
രുടെ പാപഭാരം വർദ്ധിച്ചപ്പോൾ ദൈവം അവ
ർക്ക് തൻെറ കൃപ കൂടിയ അളവിൽ നൽകി.
21പാപം നമ്മെ ഭരിക്കാനായി ഒരിക്കൽ മരണ
ത്തെ ഉപയോഗിച്ചു. പക്ഷെ, തൻെറ മുമ്പിൽ
നീതീകരിച്ച് ഭരിക്കാനുള്ള പ്രസാദത്തിനായി
ദൈവം മനുഷ്യർക്ക് കൂടിയ അളവിൽ അനു
ഗ്രഹം നൽകി. ഇത് നമ്മുടെ കർത്താവായ
യേശുക്രിസ്തു വഴി നിത്യജീവൻ പ്രദാനം
ചെയ്തു.

## പാപത്തിൽ മരിക്കുകയും ക്രിസ്തു വിൽ ജീവിക്കുകയും ചെയ്യും

6 അതുകൊണ്ട് ദൈവത്തിൻെറ കൃപ കൂടുതൽ
ലഭിക്കാൻ വേണ്ടി പാപം ചെയ്തുകൊണ്ടി
രിക്കണമെന്നു നിങ്ങൾ കരുതുന്നുണ്ടോ? 2ഇല്ല.
പാപത്തെ സംബന്ധിച്ചിടത്തോളം മരിച്ചവ
രായ നാം പാപത്തിൽ എങ്ങനെ ജീവിക്കും?
3നാമെല്ലാം ജ്ഞാനസ്നാനം ചെയ്യപ്പെട്ടു കഴി
ഞ്ഞപ്പോൾ ക്രിസ്തു യേശുവിൻെറ ഭാഗമായി
ക്കഴിഞ്ഞുവെന്നതു നിങ്ങൾ മറന്നോ? സ്നാനം
വഴി അവൻെറ മരണത്തിലും പങ്കാളികളായി.
4അതുകൊണ്ട്, സ്നാനത്താൽ നാം ക്രിസ്തുവി
നോടൊപ്പം സംസ്കരിക്കപ്പെടുകയും അവ
ൻെറ മരണത്തിൽ പങ്കുചേരുകയും ചെയ്തു.
നാമേവരും ഉയിർത്തെഴുന്നേൽക്കുവാനും ഒരു
പുതിയ ജീവിതം നയിക്കുവാനും തക്കവണ്ണം
ക്രിസ്തുവിനോടൊപ്പം നമ്മെയും സംസ്കരി
ച്ചിരിക്കുന്നു. പിതാവിൻെറ മഹത്തായ ശക്തി
യാൽ ക്രിസ്തു മരണത്തിൽനിന്നു ഉയിർത്ത
പ്പെട്ടതു പോലെ നമ്മുടെ കാര്യത്തിലും ഇത്
സംഭവിച്ചു.

5ക്രിസ്തു മരിച്ചു; ക്രിസ്തു മരിച്ചതു പോലെ
നാമും മരിച്ചതിനാൽ നമ്മളും അവനോടു ചേർ
ക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ക്രിസ്തു മരണ
ത്തിൽനിന്ന് ഉയിർത്തെഴുന്നേറ്റതു പോലെ
നമ്മളും അവനോടൊപ്പം ചേരും. 6നമ്മുടെ
പഴയജീവിതം ക്രിസ്തുവിനോടൊപ്പം കുരി
ശിൽ മരിച്ചു എന്നു നമുക്കറിയാം. നമ്മുടെ
പാപം നിറഞ്ഞ സ്വയത്തിന് നമ്മിൽ യാതൊരു
ശക്തിയുമില്ലാത്തവണ്ണമാണ് ഇതു സംഭവിച്ചത്.
അതിനാൽ നാം ഇപ്പോൾ മുതൽ ഒരിക്കലും
പാപത്തിന് അടിമകളാകരുത്. 7മരിച്ചവരെ
പാപത്തിൻെറ നിയന്ത്രണത്തിൽനിന്ന് സ്വത
ന്ത്രരാക്കിയിരിക്കുന്നു.

8നാം ക്രിസ്തുവിനോടൊപ്പം മരിച്ചെങ്കിൽ,
അവനോടൊപ്പം ജീവിക്കുമെന്നും നമുക്കറിയാം.
9മരിച്ചവരിൽനിന്നും ക്രിസ്തു ഉയർപ്പിക്കപ്പെ
ട്ടിരിക്കകൊണ്ട് ഇനി ഒരിക്കൽ കൂടി മരിക്കാൻ
അവനു സാധിക്കില്ല എന്നു നമുക്കറിയാം. അവ
ൻെറമേൽ മരണത്തിന് ഇനിമേൽ യാതൊരു
ആധിപത്യവുമില്ല. 10അതെ, ക്രിസ്തു ഒരു
തവണ മരിച്ചപ്പോൾ പാപത്തിൻെറ ശക്തിയെ
എക്കാലത്തേക്കും കീഴടക്കുവാനാണ് അങ്ങനെ
ചെയ്തത്. എന്നാൽ ഇപ്പോൾ അവനു പുതു
ജീവൻ കൈവന്നിരിക്കുന്നു. ദൈവത്തോടൊപ്പ
മുള്ള ജീവിതം. 11അതുപോലെ നിങ്ങളും പാപ
ത്തെ സംബന്ധിച്ചിടത്തോടം മരിച്ചവരാണെ
ന്നും കണക്കാക്കണം. ക്രിസ്തുയേശു വഴിയായി
നിങ്ങൾ ദൈവത്തിനു വേണ്ടി ജീവിക്കുന്നുവെ
ന്നും അറിയണം. നിങ്ങൾ നിങ്ങളെത്തന്നെ ക്രി
സ്തുവിലൂടെ പരിഗണിക്കണം.

12പക്ഷെ നിങ്ങളുടെ ഈ ലോകജീവിത
ത്തിൽ ഭരണം നടത്താൻ പാപത്തെ അനുവദി
ക്കരുത്. നിങ്ങളുടെ പ്രവൃത്തികളെ നിയന്ത്രി
ക്കാൻ പാപം നിറഞ്ഞ നിങ്ങളുടെ സ്വയത്തെ
അനുവദിക്കാതിരിക്കുക. 13പാപത്തിനു ദാസ്യമ
നുഷ്ഠിച്ചു തെറ്റുകൾചെയ്യാൻ നിങ്ങളുടെ അവ
യവങ്ങളെ ഉപകരണങ്ങളാക്കാതിരിക്കുക. നി
ങ്ങൾ നിങ്ങളെത്തന്നെ ദൈവത്തിനു സമർ

പ്പിക്കുക. മരണത്തിൽനിന്നും ജീവിതത്തിലേക്ക്
ആനയിക്കപ്പെട്ടവരായി ദൈവത്തിന് കീഴ്വഴ
ങ്ങുക. നന്മ ചെയ്യാനായി നിങ്ങളുടെ അവയ
വങ്ങളെ ദൈവത്തിന് അർപ്പിക്കുക. 14പാപ
ത്തിന് നിങ്ങളുടെമേൽ അധികാരം ഉണ്ടാവുക
യില്ല. കാരണം നിങ്ങൾ ന്യായപ്രമാണത്തിനു
കീഴിലല്ല. ദൈവകൃപയുടെ കീഴിലാണ്
ഇപ്പോൾ ജീവിക്കുന്നത്.

### നീതിനിഷ്ഠയുടെ അടിമകൾ

15പിന്നെ എന്ത്? ന്യായപ്രമാണത്തിനു കീഴി
ലല്ലാത്തതുകൊണ്ടും കൃപയുടെ കീഴിലായതു
കൊണ്ടും നാം പാപം ചെയ്യണമോ? വേണ്ട.
16നിങ്ങൾ അടിമകളായി വഴങ്ങി ആരെയെ
ങ്കിലും അനുസരിക്കുന്നുവെങ്കിൽ, അയാളുടെ
അടിമയായിരിക്കും എന്നു അറിയുകയില്ലേ?
നിങ്ങൾ ആരെ അനുസരിക്കുന്നോ അയാളായി
രിക്കും നിങ്ങളുടെ ഉടമ. നിനക്ക് പാപത്തെ
പിൻതുടരുകയോ ദൈവത്തെ അനുസരിക്കു
കയോ ചെയ്യാം. പാപം ആത്മനാശം വരുത്തും.
പക്ഷെ ദൈവാനുസരണം അവന്റെ മുമ്പാകെ
നിന്നെ നീതീകരിക്കും. 17ഭൂതകാലത്ത് നിങ്ങൾ
പാപത്തിന്റെ അടിമകളായിരുന്നു. പാപം
നിങ്ങളെ അടക്കിഭരിച്ചു. പക്ഷെ ഞങ്ങൾ
നിങ്ങളെ പഠിപ്പിച്ച കാര്യങ്ങൾ നിങ്ങൾ പൂർണ്ണ
മായും അനുസരിച്ചു. ദൈവത്തിനു നന്ദി. 18നി
ങ്ങൾ പാപത്തിൽനിന്നു മുക്തരായി. ഇപ്പോൾ
നിങ്ങൾ നന്മയുടെ അടിമകളാണ് 19നിങ്ങളുടെ
മാനുഷികമായ പരിമിതികൾ നിമിത്തമാണ്
ഞാൻ ഈവിധം പറയുന്നത്. നിങ്ങൾക്കു പരി
ചിതമായ ഉദാഹരണം കൊണ്ട് ഇതു വ്യക്തമാ
ക്കാം. ഒരിക്കൽ നിങ്ങൾ നിങ്ങളുടെ ശരീരഭാഗ
ങ്ങളെ പാപകർമ്മങ്ങൾക്കും തിന്മയ്ക്കും വിധേ
യമാക്കി. നിങ്ങൾ തിന്മയ്ക്കുവേണ്ടി മാത്രം
ജീവിച്ചു. ഇനി നിങ്ങളെ നന്മകളുടെ അടിമ
കളാകാൻ അനുവദിക്കുക. അപ്പോൾ നിങ്ങൾ
ദൈവത്തിനു വേണ്ടി മാത്രമായിരിക്കും ജീവി
ക്കുന്നത്.
20പണ്ട് നിങ്ങൾ പാപത്തിന് അടിമകളായി
രുന്നു. നീതിയുടെ നിയന്ത്രണത്തിലായിരു
ന്നില്ല നിങ്ങൾ. 21നിങ്ങൾ ദുഷ്കർമ്മങ്ങളനു
ഷ്ഠിച്ചു. ഇപ്പോൾ നിങ്ങൾ അതേപ്പറ്റി ലജ്ജി
ക്കുന്നു. അതൊക്കെ നിങ്ങളെ സഹായിച്ചുവോ?
ഇല്ല. ആത്മമരണം വരുത്താൻ മാത്രമേ അവ
യ്ക്കാകൂ. 22പക്ഷെ, ഇപ്പോൾ നിങ്ങൾ പാപ
വിമുക്തരാണ്. ദൈവത്തിന്റെ അടിമകളാണ്.
ദൈവത്തിനു വേണ്ടി മാത്രമായുള്ള ജീവിതത്തി
ലേക്ക് ഇതു നിങ്ങളെ എത്തിച്ചു. അങ്ങനെ
നിങ്ങൾക്കു നിത്യജീവൻ ലഭിക്കും. 23മനുഷ്യർ
പാപം ചെയ്യുമ്പോൾ, അതിനുള്ള പ്രതിഫല
മായ മരണത്തിന് അവർ അർഹരാകും. പക്ഷെ,
ദൈവം അവന്റെ ജനത്തിന് ഒരു സൗജന്യ
ദാനം നൽകി- -നമ്മുടെ കർത്താവായ ക്രിസ്തു
യേശുവിലുള്ള നിത്യജീവൻ.

### വിവാഹത്തിൽനിന്ന് ഒരുദാഹരണം

7 സഹോദരീ സഹോദരന്മാരേ, മോശെയുടെ
ന്യായപ്രമാണം നിങ്ങൾക്കെല്ലാമറിയാം.
അതുകൊണ്ട് ഒരുവൻ ജീവിച്ചിരിക്കുമ്പോൾ
മാത്രമേ ന്യായപ്രമാണത്തിന് അവന്റെമേൽ
അധികാരമുള്ളുവെന്ന് തീർച്ചയായും നിങ്ങൾ
ക്കറിയാം. 2ഞാനൊരുദാഹരണം എടുത്തു
കാട്ടാം. ഒരു സ്ത്രീ അവളുടെ ഭർത്താവ് ജീവി
ച്ചിരിക്കുന്നിടത്തോളം അയാളുടെ ഭാര്യയായി
രിക്കും. ഭർത്താവ് മരിച്ചാൽ വിവാഹം സംബ
ന്ധിച്ച ന്യായപ്രമാണങ്ങളിൽനിന്ന് അവൾ
മുക്തയാകും. 3ഭർത്താവ് ജീവിച്ചിരിക്കെ ആ
സ്ത്രീ മറ്റൊരുവനെ വിവാഹം കഴിക്കുകയാ
ണെങ്കിൽ അവൾ വ്യഭിചാരക്കുറ്റം ചെയ്ത
തായി ന്യായപ്രമാണമനുശാസിക്കുന്നു. എ
ന്നാൽ ഭർത്താവ് മരിച്ചാൽ വിവാഹബന്ധത്തെ
സംബന്ധിച്ച ന്യായപ്രമാണത്തിൽനിന്ന്
അവൾ മുക്തയാകും. അങ്ങനെ, ഭർത്താവിന്റെ
മരണശേഷം മറ്റൊരുവനെ വിവാഹം കഴിച്ചാൽ
അവൾ വ്യഭിചാരിണി എന്ന കുറ്റക്കാരിയാകു
ന്നില്ല.
4സഹോദരീ സഹോദരന്മാരേ, ഇതുപോലെ
നിങ്ങളിലെ പഴയസ്വയംമരിക്കുകയും ക്രിസ്തു
വിന്റെ ശരീരം വഴി ന്യായപ്രമാണത്തിൽ
നിന്ന് മോചനം നേടുകയും ചെയ്തു. നിങ്ങൾ
ഇപ്പോൾ മറ്റാരുടെയോ ആണ്. മരണത്തിൽ
നിന്നും ഉയിർത്ത ക്രിസ്തുവിന്റേതാണ്
ഇപ്പോൾ നിങ്ങൾ. നാം ക്രിസ്തുവിന്റേതായതു
കൊണ്ട് ദൈവത്തിനു വേണ്ടി പ്രവൃത്തിക്കാൻ
നമ്മെ ഉപയോഗിക്കാം. 5പണ്ട് നമ്മെ ഭരിച്ചു
കൊണ്ടിരുന്നത് പാപം നിറഞ്ഞ നമ്മുടെ
സ്വയം ആയിരുന്നു. ന്യായപ്രമാണം പാപ
കർമ്മങ്ങൾ ചെയ്യാനുള്ള താല്പര്യം നമ്മിൽ
ഉളവാക്കി. നാം ചെയ്തു കൊണ്ടിരിക്കുന്നതും
നമ്മുടെ ശരീരങ്ങളെ നിയന്ത്രിച്ചിരുന്നതുമായ
പാപകർമ്മങ്ങൾ നമുക്കു ആത്മമരണം വരുത്തി
വച്ചു. 6പണ്ട്, തടവുകാരെ എന്ന വണ്ണം നമ്മെ
ന്യായപ്രമാണം തടഞ്ഞുവച്ചു. എന്നാൽ
നമ്മുടെ പഴയ സ്വയം മരിക്കുകയും ന്യായ
പ്രമാണത്തിൽനിന്നും മോചനം നേടുകയും
ചെയ്തതുകൊണ്ട്, പണ്ടത്തെ ലിഖിതചട്ടത്തി
ന്റെ മാർഗ്ഗത്തിലൂടെയല്ല ആ പുതിയ പാതയി
ലൂടെയാണ് നാമിന്ന് ദൈവത്തെ ശുശ്രൂഷിക്കു
ന്നത്. പരിശുദ്ധാത്മാവിലൂടെയുള്ള പുതുവഴി
യിലാണ് നാമിന്നു ദൈവത്തെ ശുശ്രൂഷിക്കു
ന്നത്.

### പാപത്തിനെതിരെയുള്ള നമ്മുടെ സമരം

7ന്യായപ്രമാണവും പാപവും ഒന്നാണെന്നാ
ണ് ഞാൻ പറയുന്നതെന്ന്, ഒരുപക്ഷേ, നിങ്ങൾ
ധരിച്ചേക്കാം. അതു ശരിയല്ല. "പാപം എന്താ
ണെന്നറിയാൻ ന്യായപ്രമാണം മാത്രമാണ്
ഉപാധി. മറ്റുള്ളവർക്കവകാശപ്പെട്ടവ നിങ്ങൾ
ക്കാവശ്യമില്ല. അവയ്ക്കാശിക്കുന്നത് തെറ്റുമാ
ണ്."* 8പാപം ആ അനുശാസനത്തിൽ അവ
സരം കണ്ടെത്തി എല്ലാത്തരം ആശകളും അഭി
ലാഷങ്ങളും എന്നിലുളവാക്കി. അങ്ങനെ ആ
അനുശാസനം പാപത്തിന് എന്നിലേക്കു വരു
വാൻ കാരണമായി. ന്യായപ്രമാണത്തിന്റെ
അഭാവത്തിൽ പാപത്തിനു ഒട്ടും ശക്തിയില്ല.
പാപം അശക്തമാണ്. 9ന്യായപ്രമാണം അറിയു
ന്നതിനു മുമ്പേ ന്യായപ്രമാണം കൂടാതെ ഞാൻ
ജീവിച്ചു. പക്ഷെ അനുശാസനങ്ങൾ വന്ന
പ്പോൾ പാപം പുനർജ്ജനിച്ചു. 10ഞാൻ പാപം
മൂലം ആത്മീയമായി മരിച്ചു. ജീവൻ നൽകുക
എന്നതാണ് കല്പനകളുടെ ഉദ്ദേശ്യമെങ്കിലും
എനിക്കു ന്യായപ്രമാണം നൽകിയത് മരണ
മത്രേ. 11എന്നെ ചതിക്കാൻ പാപം കല്പനകളെ
പ്രയോജനപ്പെടുത്തി ഒരു മാർഗ്ഗം കണ്ടെത്തി.
എന്നെ കൊല്ലാൻ വേണ്ടി പാപം കല്പനകളെ
ഉപയോഗിച്ചു.

---

**"പാപം ... തെറ്റുമാണ്"** ഉദ്ധരണി പുറ. 20:17 ആവ. 5:21

12അതുകൊണ്ട് ന്യായപ്രമാണം വിശുദ്ധവും
കല്പന വിശുദ്ധവും ശരിയും നല്ലതും ആണ്.
13ഇതിന്റെ അർത്ഥം നന്മയായ എന്തോ ഒന്ന്
എനിക്കു മരണമുണ്ടാക്കി എന്നാണോ? അല്ല.
പക്ഷെ, പാപം നന്മയായ ചിലതിനെ എനിക്കു
മരണം വരുത്താൻ ഉപയോഗിച്ചു. ഇങ്ങനെ
സംഭവിച്ചതുകൊണ്ട് പാപം യഥാർത്ഥത്തിൽ
എന്താണെന്നു വ്യക്തമായി കാണാൻ എനിക്കു
സാധിച്ചു. വളരെ വളരെ ഹീനമായ ഒന്നാണ്
പാപം എന്നു കാണിക്കാൻ വേണ്ടിയായിരുന്നു
ഇത്. ഇതു വെളിവാക്കാൻ വേണ്ടി കല്പനയെ
ഉപയോഗിച്ചു.

### മനുഷ്യനിലെ സംഘർഷം

14ന്യായപ്രമാണം ആദ്ധ്യാത്മികമാണെന്ന്
നമുക്കറിയാം. പക്ഷെ ഞാൻ ഭൗതികനാണ്.
സ്വന്തം അടിമയെ എന്ന പോലെ പാപം
എന്നെ ഭരിച്ചു. 15എന്റെ പ്രവൃത്തികൾ തന്നെ
എന്റെ നിയന്ത്രണത്തിലല്ല. ഞാൻ ചെയ്യേണ്ട
നല്ല കാര്യങ്ങൾ ഞാൻ ചെയ്യുന്നില്ല. വെറു
ക്കേണ്ട ചീത്തക്കാര്യങ്ങൾ ചെയ്യുകയും ചെയ്യു
ന്നു. 16ഞാൻ ചെയ്യുന്നതായ തിന്മകൾ ഞാൻ
ചെയ്യുവാൻ ആഗ്രഹിക്കുന്നില്ലെങ്കിൽ അതി
ന്റെ അർത്ഥം ന്യായപ്രമാണം നല്ലതാണെന്ന്
ഞാൻ സമ്മതിക്കുന്നുവെന്നാണ്. 17എന്നാൽ
തിന്മ ചെയ്യുന്നത് യഥാർത്ഥത്തിൽ ഞാനല്ല,
എന്നിൽ കുടിയിരിക്കുന്ന പാപമാണ്. 18അതെ,
എനിക്കറിയാം നന്മയൊന്നും എന്നിൽ കുടിയി
രിക്കുന്നില്ലെന്ന്. ഐഹികനായ എന്റെ ഭാഗ
മായി നന്മയൊന്നും അവശേഷിക്കുന്നില്ലെ
ന്നാണ് ഞാൻ അർത്ഥമാക്കുന്നത്. ഞാൻ നന്മ
ചെയ്യാനാഗ്രഹിക്കുന്നു. പക്ഷെ എനിക്കതിനു
കഴിയുന്നില്ല. 19ചെയ്യുവാനിഷ്ടപ്പെടുന്ന നല്ല
കാര്യങ്ങൾ ഞാൻ ചെയ്യുന്നില്ല. ചെയ്യാൻ ഇഷ്ട
പ്പെടാത്ത തിന്മകൾ ചെയ്യുന്നുതാനും. 20ചെയ്യാ
നാഗ്രഹിക്കാത്ത കാര്യങ്ങളാണ് ഞാൻ ചെയ്യു
ന്നതെങ്കിൽ യഥാർത്ഥത്തിൽ ഞാനല്ല എന്നിൽ
കുടിയിരിക്കുന്ന പാപമാണ് അങ്ങനെ ചെയ്യു
ന്നത്.

21അതുകൊണ്ട് ഈ തത്വം ഞാൻ പഠിച്ചു:
ഞാൻ നന്മ ചെയ്യാനാഗ്രഹിക്കുമ്പോഴും തിന്മ
എന്നോടൊപ്പമുണ്ട്. 22ദൈവത്തിന്റെ ന്യായ
പ്രമാണത്തിൽ എന്റെ മനസ്സ് സന്തുഷ്ടമാണ്.
23പക്ഷെ എന്റെ അവയവങ്ങളിൽ മറ്റൊരു ന്യാ
യപ്രമാണം പ്രവർത്തിക്കുന്നതായി ഞാൻ മന
സ്സിലാക്കുന്നു. എന്റെ മനസ്സ് അംഗീകരിക്കുന്ന
ന്യായപ്രമാണവുമായി ഈ ന്യായപ്രമാണം
മല്ലടിക്കുന്നു. എന്റെ ശാരീരികാവയവങ്ങളിൽ
പ്രവർത്തിക്കുന്ന ആ ന്യായപ്രമാണം പാപ
ത്തിന്റെ ന്യായപ്രമാണമാണ്. അത് എന്നെ
തടവുകാരനാക്കുകയും ചെയ്യുന്നു. 24ഇതു ഭീകര
മാണ്. മരണാധീനമായ ഈ ശരീരത്തിൽനിന്ന്
ആരെന്നെ രക്ഷിക്കും? 25ദൈവം എന്നെ രക്ഷി
ക്കും. നമ്മുടെ കർത്താവായ യേശുക്രിസ്തുവി
ലൂടെയുള്ള അവന്റെ രക്ഷയ്ക്കായി ഞാൻ
നന്ദി പറയുന്നു. അതുകൊണ്ട് ഞാൻ ഉള്ളിൽ
ദൈവത്തിന്റെ ന്യായപ്രാമാണത്തിന്
ദാസനാണ്. പക്ഷെ എന്റെ പാപം നിറഞ്ഞ
സ്വയത്തിൽ ഞാൻ പാപത്തിന്റെ
ന്യായപ്രമാണത്തിന് അടിമയുമാണ്.

### ആത്മാവിലുള്ള ജീവിതം

8 അതുകൊണ്ട് ക്രിസ്തുയേശുവിലായിരിക്കു
ന്നവരെ കുറ്റക്കാരായി വിധിച്ചുതള്ളുന്നില്ല.
2എന്നെ എന്തുകൊണ്ട് കുറ്റക്കാരനായി വിധി
ക്കുന്നില്ല? കാരണം, ജീവസന്ദായകമായ പരി
ശുദ്ധാത്മാവിന്റെ ന്യായപ്രമാണം എന്നെ
ക്രിസ്തുയേശുവിൽ സ്വതന്ത്രനാക്കിയിരിക്കു
ന്നു. പാപത്തെയും മരണത്തെയും കൊണ്ടുവ
രുന്ന ന്യായപ്രമാണത്തിൽനിന്നും അത് എന്നെ
സ്വതന്ത്രനാക്കിയിരിക്കുന്നു. 3നമ്മുടെ പാപം
നിറഞ്ഞ സ്വയം കൊണ്ട് ന്യായപ്രമാണം ബല
ഹീനമാക്കപ്പെട്ടതിനാൽ ന്യായപ്രമാണം അശ
ക്തമായിരിക്കുന്നു. ന്യായപ്രമാണത്തിന് ചെ
യ്യാൻ സാധിക്കാത്തത് ദൈവം ചെയ്തു. മനു
ഷ്യർ പാപം ചെയ്യാനുപയോഗിക്കുന്ന അതേ
മനുഷ്യജീവനോടെ ദൈവം തന്റെ പുത്രനെ
ഭൂമിയിലേക്കയച്ചു. പാപത്തിന് ഒരു പരിഹാര
യാഗമായിട്ടാണ് ദൈവം തന്റെ പുത്രനെ അയ
ച്ചത്. അങ്ങനെ പാപത്തെ നശിപ്പിക്കാൻ
വേണ്ടി ദൈവം ഒരു മനുഷ്യജീവനെ ഉപയോ
ഗിച്ചു. 4ന്യായപ്രമാണം അനുശാസിക്കുന്ന
മട്ടിൽ നമ്മെ ശരിയാക്കിത്തീർക്കുകയാണ് ഇതി
ന്റെ ഉദ്ദേശം. തങ്ങളുടെ പാപം നിറഞ്ഞ സ്വയ
ത്തിനാവശ്യപ്പെട്ടവ പിന്തുടരാതെ ആത്മാവി
നാവശ്യമായ രീതിയിൽ ജീവിക്കുന്നവരുടെ
കാര്യത്തിലാണ് ഇങ്ങനെ സംഭവിക്കുന്നത്.

5തങ്ങളുടെ പാപം നിറഞ്ഞ സ്വയത്തെ
പിന്തുടർന്നു ജീവിക്കുന്നവർ, അതാവശ്യപ്പെ
ടുന്ന കാര്യങ്ങളെക്കുറിച്ചേ ചിന്തിക്കൂ. എന്നാൽ
ആത്മാവിനെ പിന്തുടരുന്നവർ ആത്മാവ് അവ
രെക്കൊണ്ട് എന്തുചെയ്യിക്കാനാഗ്രഹിക്കുന്നു
വോ അതിനെപ്പറ്റിയാകും ചിന്തിക്കുക. 6ഒരുവ
ന്റെ ചിന്തകളെ നിയന്ത്രിക്കുന്നത് പാപം നിറ
ഞ്ഞ തന്റെ സ്വയമാണെങ്കിൽ, അവിടെ ആ
ത്മീക മൃത്യു സംഭവിക്കുന്നു. നേരെമറിച്ച് ചിന്ത
കളുടെ നിയന്ത്രണം പരിശുദ്ധാത്മാവിനെങ്കിൽ
അവിടെ സമാധാനവും ജീവനുമുണ്ട്. 7ഇത്
ശരിയാകുന്നത് എന്തുകൊണ്ട്? പാപം നിറഞ്ഞ
സ്വയം ഒരുവന്റെ ചിന്തകളെ നിയന്ത്രിക്കു
മ്പോൾ അവൻ ദൈവത്തിനെതിരാകുന്നു എന്ന
താണ് ഫലം. അവൻ ദൈവത്തിന്റെ ന്യായപ്ര
മാണം അനുസരിക്കാൻ മടിക്കും. യഥാർത്ഥ
ത്തിൽ അങ്ങനെ ചെയ്യാനുള്ള കഴിവ് അവനു
ണ്ടാവില്ല. 8തങ്ങളുടെ തന്നെ പാപം നിറഞ്ഞ
സ്വയത്താൽ ഭരിക്കപ്പെടുന്നവർക്ക് ദൈവത്തെ
പ്രസാദിപ്പിക്കാൻ സാധിക്കിയില്ല.

9ദൈവത്തിന്റെ ആത്മാവ് യഥാർത്ഥമായി
നിങ്ങളിൽ വസിക്കുന്നുവെങ്കിൽ നിങ്ങളുടെ
ജീവിതം നിങ്ങളുടെ പാപം നിറഞ്ഞ സ്വയത്താ
ലല്ല നിയന്ത്രിക്കപ്പെട്ടിരിക്കുന്നത്, ദൈവാത്മാവ്
യഥാർത്ഥമായി നിങ്ങളിൽ വസിക്കുന്നു
വെങ്കിൽ ആ ആത്മാവിനാലാണ്. ഒരുവന് ക്രി
സ്തുവിന്റെ ആത്മാവില്ലെങ്കിൽ അവൻ
ക്രിസ്തുവിനുള്ളവനല്ല. 10പാപം നിമിത്തം
നിങ്ങളുടെ ശരീരം മരിച്ചാലും ക്രിസ്തു നിങ്ങ
ളെ ദൈവസമക്ഷം നീതീകരിക്കുന്നതിനാൽ,
ക്രിസ്തു നിങ്ങളിലുണ്ടെങ്കിൽ നിങ്ങളുടെ ആ
ത്മാവ് ജീവിക്കും. 11ദൈവം യേശുവിനെ മരണ
ത്തിൽ നിന്നുയർപ്പിച്ചു. ദൈവാത്മാവ് നിങ്ങ
ളിൽ കുടികൊള്ളുന്നുണ്ടെങ്കിൽ മരിക്കുന്ന നിങ്ങ
ളുടെ ശരീരത്തിനും അവൻ ജീവൻ തരും. ദൈവ
മാണ് ക്രിസ്തുവിനെ മരണത്തിൽനിന്നും ഉയർ
പ്പിച്ചത്. നിങ്ങളിൽ ജീവിക്കുന്ന അവന്റെ ആ
ത്മാവ് വഴി നിങ്ങളുടെ ശരീരത്തിനും അവൻ
ജീവൻ പകരും.

12സഹോദരീ സഹോദരന്മാരേ, അതുകൊണ്ട്
നമ്മുടെ പാപം നിറഞ്ഞ സ്വയം നമ്മെ ഭരിക്ക

രുത്. അതിൻെറ ആവശ്യത്തിനൊത്തു നാം
ജീവിക്കരുത്. 13ആ പാപം നിറഞ്ഞ സ്വയം
ആവശ്യപ്പെടുന്നതനുസരിച്ച് ജീവിച്ചാൽ നി
ങ്ങൾ ആത്മീകമായി മരിക്കും. എന്നാൽ നിങ്ങ
ളുടെ ശരീരം കൊണ്ടു ചെയ്യുന്ന പാപ പ്രവൃ
ത്തികൾക്കുവിരാമമിടാൻ ആത്മാവിനെ പ്രയോ
ജനപ്പെടുത്തിയാൽ നിങ്ങൾക്കു നിശ്ചയമായും
സത്യമായി ജീവൻ ലഭിക്കും.
14നിങ്ങളെ നയിക്കാൻ ദൈവാത്മാവിനെ
അനുവദിക്കുന്നവരാണ് യഥാർത്ഥ ദൈവസന്ത
തികൾ. വീണ്ടും അടിമകളാക്കാനും ഭയത്തോട്
ജീവിതം നയിക്കാനും ശ്രമിക്കുന്ന ആത്മാവല്ല
നമുക്കു കൈവന്ന പരിശുദ്ധാത്മാവ്. നമ്മിലെ
പരിശുദ്ധാത്മാവ് നമ്മെ ദൈവത്തിൻെറ സന്ത
തികളാക്കുന്നു. അതിനാൽ നാം വിളിക്കുന്നു:
“പിതാവേ! പിതാവേ!” 15ആ പരിശുദ്ധാത്മാവ്
തന്നെയും നമ്മുടെ ആത്മാവിനോടൊത്തു
നിന്നു പറയും, നാം ദൈവമക്കളാണെന്ന്. 16നാം
ദൈവത്തിൻെറ സന്തതികളാണെങ്കിൽ അവ
ൻെറ ജനത്തിനായുള്ള ദൈവത്തിൻെറ അനു
ഗ്രഹം ക്രിസ്തുവിനോടൊപ്പം നമുക്കു ലഭിക്കും.
ക്രിസ്തുവിനെന്നതു പോലെ അനുഗ്രഹം നമു
ക്കും കൈവരും. പക്ഷെ നാം ക്രിസ്തു സഹി
ച്ചതു പോലെ കഷ്ടം സഹിക്കണം. 17അപ്പോൾ
ക്രിസ്തുവിൻേറതു പോലുള്ള മഹത്വം നമുക്കും
കിട്ടും.

### നമുക്കു ഭാവിയിൽ മഹത്വം കിട്ടും

18ഇപ്പോൾ നമുക്കു കഷ്ടങ്ങളുണ്ട്. പക്ഷെ
അവ നമുക്കു തരാനിരിക്കുന്ന മഹത്വവുമായി
തട്ടിച്ചു നോക്കുമ്പോൾ ഒന്നുമില്ല. 19തൻെറ മക്ക
ളാരെന്നു ദൈവം ലോകത്തിനു വെളിപ്പെടു
ത്തുന്ന വേളയ്ക്കായി സമസ്ത സൃഷ്ടികളും
ആകാംക്ഷാപൂർവ്വം കാത്തിരിക്കുന്നു. അതി
നായി മുഴുവൻ ലോകവും ആഗ്രഹിക്കുന്നു.
20സൃഷ്ടി പൂർണ്ണമായും വിലകെട്ടതായി മാറി
യിരിക്കുന്നു. അതിൻെറ സ്വന്തം ഇച്ഛയനു
സരിച്ചല്ല, എന്നാൽ അതിനെ പരിവർത്തിക്കു
വാൻ ദൈവം തീരുമാനിച്ചു. പക്ഷെ അവിടെ
ഒരു പ്രതീക്ഷയുണ്ട്. 21ദൈവസൃഷ്ടി എല്ലാം
നാശത്തിലേക്കുള്ള ബന്ധനത്തിൽനിന്നു മുക്ത
മായേക്കും എന്നതാണ് ആ പ്രതീക്ഷ. സൃഷ്ടി
കൾക്കെല്ലാം ദൈവത്തിൻെറ സന്തതികൾക്ക്
അവകാശപ്പെട്ട സ്വാതന്ത്ര്യവും മഹത്വവും ലഭി
ക്കുമെന്നുള്ള പ്രതീക്ഷയുമുണ്ട്.
22ദൈവത്തിൻെറ സമസ്തസൃഷ്ടിയും ഈറ്റു
നോവിലെന്നവണ്ണം ഇപ്പോഴും വേദനയിൽപ്പെ
ട്ടിരിക്കുന്നുവെന്നു നമുക്കറിയാം. 23ലോകം മാത്ര
മല്ല, നമ്മളും ഉള്ളിൽ വേദനയുമായി നൊന്തു
കാത്തിരിക്കുകയാണ്. ദൈവീകവാഗ്ദാന
ത്തിൻെറ ആദ്യഭാഗമായി നമുക്ക് പരിശുദ്ധാ
ത്മാവുണ്ട്. അതുകൊണ്ട് നാം നമ്മെ അവൻെറ
തന്നെ മക്കളെന്ന നിലയിൽ പൂർത്തീകരിക്കാൻ
വേണ്ടി അവനെ കാത്തിരിക്കും. നമ്മുടെ ശരീര
ത്തെ സ്വതന്ത്രമാക്കുവാൻ കാത്തിരിക്കുന്നു എ
ന്നാണ് ഞാനർത്ഥമാക്കുന്നത്. 24നാം രക്ഷിക്ക
പ്പെട്ടു. നമുക്ക് ഈ പ്രത്യാശയുണ്ട്. കാത്തിരി
ക്കുന്നതെന്തിനെയാണോ അതു ദൃശ്യമാണെ
ങ്കിൽ അതു യഥാർത്ഥ പ്രതീക്ഷയല്ല. മനുഷ്യ
ർക്ക് നേരത്തേ ഉള്ളതിനെപ്പറ്റി അവർ പ്രതീക്ഷി
ക്കുന്നില്ല. 25ഇന്നോളം കിട്ടാത്ത ഒന്നിനെയാണ്
നാം പ്രതീക്ഷിക്കാറുള്ളത്. നാം ക്ഷമാപൂർവ്വം
അതിനായി കാത്തിരിക്കുന്നു.

26നാം വളരെ ബലഹീനരാണ്. എന്നാൽ
നമ്മുടെ ബലഹീനതയിൽ ആത്മാവ് നമ്മെ
സഹായിക്കുന്നു. വേണ്ടവിധത്തിൽ പ്രാർത്ഥി
ക്കാൻ നമുക്കറിഞ്ഞു കൂടാ. പക്ഷെ, ആത്മാവ്
തന്നെ നമുക്കായി ദൈവത്തോടു സംസാരി
ക്കുന്നു. വാക്കുകളാൽ പ്രകടമാക്കാത്ത ഞരക്ക
ത്താലാണ് ആത്മാവ് ദൈവത്തോടു സംസാരി
ക്കുന്നത്. 27ജനങ്ങളുടെ ഹൃദയത്തിലുള്ളതെല്ലാം
കാണാൻ ദൈവത്തിനു സാധിക്കും. ദൈവ
ത്തിൻെറ ആഗ്രഹത്തിനൊത്ത് തൻെറ മനുഷ്യ
ർക്ക്വേണ്ടി ആത്മാവ് ദൈവത്തോടു സംസാരി
ക്കുന്നതു കൊണ്ട് ആത്മാവ് എന്താണ് അർത്ഥമാ
ക്കുന്നതെന്ന് ദൈവത്തിനറിയാം. കാരണം അവ
ൻെറ ഇച്ഛരയ്ക്കനുസരിച്ചാണ് ആത്മാവ്
ആവശ്യപ്പെടുന്നത്.
28തന്നെ സ്നേഹിക്കുന്നവരുടെ നന്മയ്ക്കു
വേണ്ടിയുള്ള എല്ലാ കാര്യത്തിലും ദൈവം
പ്രവർത്തിക്കുന്നു എന്ന് നമുക്കറിയാം. അങ്ങനെ
യുള്ളവരെയാണ് ദൈവം തിരഞ്ഞെടുത്തത്.
കാരണം അതവൻെറ പദ്ധതിയായിരുന്നു. 29സൃ
ഷ്ടിക്കു മുമ്പു തന്നെ ദൈവത്തിന് അവരെ
അറിയാമായിരുന്നു. തൻെറ പുത്രന് അനുരൂപ
രായിരിക്കണം അവർ എന്ന് ദൈവം നിശ്ച
യിച്ചു. അങ്ങനെ യേശു അനേക സഹോദരീ
സഹോദരന്മാരിൽ ആദ്യജാതനായി. 30തൻെറ
പുത്രനെപ്പോലെയുള്ളവർക്കായി അവൻ പദ്ധ
തിയിട്ടു. അവൻ അവരെ വിളിക്കുകയും നീതീ
കരിക്കുയും നീതികരിച്ചവർക്ക് അവൻെറ മഹ
ത്വം കൊടുക്കുകയും ചെയ്തു.

### യേശുക്രിസ്തുവിലുള്ള ദൈവ
### ത്തിൻെറ സ്നേഹം

31ഇതെപ്പറ്റി നാം ഇനി എന്താണു പറയേ
ണ്ടത്? ദൈവം നമ്മോടൊപ്പമുണ്ടെങ്കിൽ ആർ
ക്കും നമ്മെ തോല്പിക്കാനാവില്ല. 32നമുക്കുവേണ്ടി
പീഢയനുഭവിക്കാൻ തൻെറ പുത്രനെപ്പോലും
നമുക്കു തന്ന ദൈവം നമുക്കായി എന്തും തരും.
നമുക്കുവേണ്ടി പുത്രനെ തന്ന ദൈവം അവ
നോടൊപ്പം എല്ലാം പൂർണ്ണമായും നൽകും.
33ദൈവം തിരഞ്ഞെടുത്തവരെ ആരെതിർക്കും?
തൻെറ ജനത്തെ ശരിയാക്കുന്നത് ദൈവം തന്നെ
യാണ്. 34ദൈവത്തിൻെറ ജനം കുറ്റക്കാരാ
ണെന്നു ആർക്കു പറയാൻ കഴിയും? ആർക്കും
കഴിയില്ല. ക്രിസ്തുയേശു മരിച്ചു; എന്നാല
വൻ മരണത്തിൽനിന്ന് ഉയിർക്കുകയും ചെ
യ്തു. ഇപ്പോളവൻ ദൈവത്തിൻെറ വലതു ഭാഗ
ത്തിരുന്നു നമുക്കുവേണ്ടി മധ്യസ്ഥം വഹിക്കുന്നു.
35ക്രിസ്തുവിൻെറ സ്നേഹത്തിൽനിന്ന് നമ്മെ
വേർപെടുത്താൻ ആരെക്കൊണ്ടാകും? ദുരിത
ങ്ങൾക്കും ക്ലേശങ്ങൾക്കും, അല്ലെങ്കിൽ ഉപദ്രവ
ങ്ങൾക്കും അതിനു കഴിവുണ്ടോ? ഇല്ല. നമുക്കു
ഭക്ഷണവും വസ്ത്രവും ഇല്ലാതെ വന്നാൽ അതു
നമ്മെ ക്രിസ്തുവിൻെറ സ്നേഹത്തിൽ നിന്നു
വേർപെടുത്തുമോ? അപകടങ്ങൾക്കും അല്ലെ
ങ്കിൽ മരണത്തിനു പോലും നമ്മെ ക്രിസ്തു
വിൻെറ സ്നേഹത്തിൽ നിന്നു വേർപെടുത്താ
നാകുമോ? ഇല്ല. 36തിരുവെഴുത്തുകളിൽ എഴുതി
യിരിക്കുന്നതുപോലെ,

“നിനക്കുവേണ്ടി ഞങ്ങൾ എക്കാലവും മരണ
ത്തിൻെറ ഭീഷണിയിൽ പെട്ടിരിക്കുന്നു. കശാ
പ്പിനു കൊണ്ടുപോകുന്ന ആടിനെപ്പോലെ
അത്രയും വിലകുറഞ്ഞവരാണ് ഞങ്ങളെന്നു
ആളുകൾ കരുതും.” *സങ്കീർത്തനങ്ങൾ 44:22*

37എന്നാൽ, ഇത്തരം സാഹചര്യങ്ങളിലെല്ലാം,
തൻെറ സ്നേഹം നമ്മിൽ ചൊരിഞ്ഞ ദൈവം
വഴി നമുക്കു പരിപൂർണ്ണ വിജയമുണ്ടായി.
38-39മരണത്തിനോ ജീവനോ, ദൂതന്മാർക്കോ, ഭരി
ക്കുന്നവർക്കോ, ഇപ്പോഴുള്ളവയ്ക്കോ, ഭാവിയി
ലുണ്ടാകുന്നവയ്ക്കോ, ശക്തിക്കോ, മേലുള്ള
തിനോ, കീഴുള്ളതിനോ, സമസ്തലോകത്തി
ലുള്ള യാതൊന്നിനും നമ്മുടെ കർത്താവായ
ക്രിസ്തുയേശുവിലൂടെയുള്ള ദൈവസ്നേഹ
ത്തിൽനിന്നും നമ്മെ വേർപെടുത്താൻ കഴിയു
കയില്ല. അതെ, എനിക്കുറപ്പുണ്ട്, യാതൊ
ന്നിനും നമ്മെ ദൈവസ്നേഹത്തിൽനിന്നും
വേർപെടുത്താനാവില്ല.

### ദൈവവും യെഹൂദരും

9 ഞാൻ ക്രിസ്തുവിൽ സത്യമാണ് പറയു
ന്നത്, കള്ളമല്ല. എൻെറ വികാരവിചാര
ങ്ങളെ ഭരിക്കുന്നത് പരിശുദ്ധാത്മാവാണ്. ഞാൻ
പറയുന്നതു വ്യാജമല്ലെന്നു ആ അനുഭൂതി എ
ന്നോടു പറയുന്നു. 2എനിക്ക് യെഹൂദരെപ്പറ്റി
വളരെ വേദനയും എപ്പോഴും വലിയ ദുഃഖവും
അനുഭവപ്പെടുന്നു. 3എൻെറ ഐഹിക കുടുംബ
ത്തിലെ സഹോദരസഹോദരിമാരും അംഗങ്ങളു
മാണ് അവർ. അവരെ സഹായിക്കാൻ എനിക്കാ
ഗ്രഹമുണ്ട്. ഞാൻ ശാപഗ്രസ്ഥനാകുന്നതോ
ക്രിസ്തുവിൽനിന്ന് വിച്ഛേദിതനാകുന്നതോ
അവർക്കു രക്ഷ നൽകുമായിരുന്നെങ്കിൽ അതി
നുപോലും ഞാനൊരുക്കമായിരുന്നു. 4അവർ
യിസ്രായേലിലെ ജനങ്ങളാണ്. അവരാണ് ദൈ
വത്തിൻെറ തിരഞ്ഞെടുക്കപ്പെട്ട മക്കൾ. ദൈവമ
ഹത്വവും ദൈവം ചെയ്ത നിയമവും അവർ
ക്കുണ്ട്. ദൈവം അവർക്ക് മോശെയിലൂടെ ന്യാ
യപ്രമാണവും ആരാധനയുടെ നേർ വഴിയും
നൽകി. അവർക്ക് ദൈവം അവൻെറ വാഗ്ദാന
ങ്ങൾ നൽകി. 5അവർ നമ്മുടെ പൂർവ്വപിതാ
ക്കന്മാരുടെ സന്തതികളാണ്. അവർ ക്രിസ്തു
വിൻെറ ഭൗമീകകുടുംബമാണ്. ക്രിസ്തു സക
ലത്തിനും മീതെ ദൈവമാണ്. ദൈവത്തിനു
സ്തുതി. അവൻ എന്നും വാഴ്ത്തപ്പെടട്ടെ.
ആമേൻ.

6അതെ, എനിക്കു യെഹൂദരോടു ഖേദം
തോന്നുന്നു. അവരോടുള്ള വാഗ്ദാനം പാലിക്കു
ന്നതിൽ ദൈവം പരാജിതനായി എന്നല്ല ഞാനു
ദ്ദേശിക്കുന്നത്. സത്യമായും ദൈവത്തിൻെറ
ജനമായി യെഹൂദരിൽ ചിലർ മാത്രമേയുള്ളൂ.
7അബ്രാഹാമിൻെറ സന്തതികളിൽ ചിലർ
മാത്രമേ അവൻെറ യഥാർത്ഥ മക്കളായുള്ളൂ.
ദൈവം അബ്രാഹാമിനോടു പറഞ്ഞത് ഇങ്ങ
നെയാണ്: "യിസ്ഹാക്ക് മാത്രമായിരിക്കും
നിൻെറ നിയമസാധുതയുള്ള പുത്രൻ."* 8അ
ബ്രാഹാമിൻെറ സന്തതികളിൽ ചിലർ മാത്രമേ
യഥാർത്ഥ ദൈവമക്കളായുള്ളൂ എന്നാണിതി
നർത്ഥം. അബ്രാഹാമിനോടു ദൈവം വാഗ്
ദാനം നൽകിയതു വഴി ദൈവത്തിൻെറ മക്കളാ
യിത്തീർന്നവർ മാത്രമാണ് അബ്രാഹാമിൻെറ
യഥാർത്ഥമക്കൾ. 9അബ്രാഹാമിനോടുള്ള ദൈ
വത്തിൻെറ വാഗ്ദാനം ഇതാണ്: "യഥാസമയം
ഞാൻ തിരിച്ചു വരികയും, അപ്പോൾ സാറെക്കു
ഒരു പുത്രനുണ്ടായിരിക്കുകയും ചെയ്യും."

10എന്നാൽ അതുമാത്രമല്ല, റിബെക്കയ്ക്കും
പുത്രന്മാരുണ്ടായിരുന്നു. അവർക്കും ഒരേ അപ്പ
നാണുള്ളത്. അവൻ നമ്മുടെ പിതാവായ യിസ്
ഹാക്ക് ആണ്.

**"യിസ്ഹാക്ക് ... പുത്രൻ"** ഉദ്ധരണി ഉല്പ. 21:12.

11-12പക്ഷെ പുത്രന്മാർ രണ്ടും ജനിക്കുന്നതിനു
മുമ്പ് ദൈവം റിബെക്കയോട് പറഞ്ഞു, "മൂത്ത
പുത്രൻ ഇളയവനെ ശുശ്രൂഷിക്കും."* കുട്ടികൾ
നന്മയോ തിന്മയോ പ്രവർത്തിക്കുന്നതിനും
മുമ്പാണിതു സംഭവിച്ചത്. ദൈവത്തിൻെറ പദ്ധ
തിയനുസരിച്ച് ദൈവം തിരഞ്ഞെടുത്തവൻ
തിരഞ്ഞെടുക്കപ്പെടേണ്ടതിനായി അവൻെറ
ജനനത്തിനു മുമ്പു തന്നെ ദൈവം ഇതു പറ
ഞ്ഞു. കുട്ടികളുടെ പ്രവർത്തികളുടെ അടിസ്ഥാ
നത്തിലല്ല, തിരഞ്ഞെടുക്കാൻ ദൈവം ആഗ്രഹി
ച്ചതിൻെറ അടിസ്ഥാനത്തിലാണ് അവൻ തിര
ഞ്ഞെടുക്കപ്പെട്ടത്. 13തിരുവെഴുത്തുകൾ പറയു
മ്പോലെ, "ഞാൻ ഏശാവിനെ വെറുത്തു,
യാക്കോബിനെ സ്നേഹിച്ചു."*

14അപ്പോൾ ഇതിനെപ്പറ്റി നാം എന്തു പറയും?
ദൈവം ന്യായസ്ഥനല്ലെന്നോ? അങ്ങനെ പറ
യാൻ സാധിക്കയില്ല. 15കാരണം അവൻ മോശെ
യോടു അരുളിച്ചെയ്തു:

"എനിക്കു കരുണ തോന്നേണം എന്നുള്ളവ
നോട് ഞാൻ കരുണ കാണിക്കും. എനിക്കു
അലി വു തോന്നേണം എന്നുള്ളവരോട് ഞാൻ
അലി വു കാണിക്കും."* 16അതുകൊണ്ട് കരുണ
കാണി ക്കണമെന്നു താൻ തീരുമാനിച്ച വ്യക്തി
യെ ദൈവം തിരഞ്ഞെടുത്തു. മനുഷ്യൻെറ ആ
ഗ്രഹങ്ങളെയോ പരിശ്രമങ്ങളെയോ ആശ്രയി
ച്ചു കൊണ്ടുള്ളതല്ല അവൻെറ തിരഞ്ഞെടുപ്പ്.
17തിരുവെഴുത്തുകളിൽ ദൈവം ഫറവോനോടു
പറയുന്നു: "ഞാൻ നിന്നെ രാജാവാക്കിയത്
ഈ ഒറ്റക്കാരണത്താലാണ്. എൻെറ ശക്തിനി
ന്നിൽ പ്രകടിതമാക്കി, എൻെറ നാമം ലോകമെ
മ്പാടും ഉദ്ഘോഷിക്കുവാൻ ഞാനാഗ്രഹിച്ചു."*
18അതുകൊണ്ടു തനിക്കു വേണമെന്നു തോന്നു
ന്നവരോട് ദൈവം കരുണകാണിക്കുന്നു. കഠിന
ഹൃദയരാക്കണമെന്നാഗ്രഹിക്കുന്നവരെ അങ്ങ
നെയാക്കുന്നു.

19അപ്പോൾ നിങ്ങൾ ചോദിച്ചേക്കാം:"നമ്മുടെ
പ്രവൃത്തികളെ ദൈവം നിയന്ത്രിക്കുന്നുവെ
ങ്കിൽ അവനെന്തിന് നമ്മെ പഴിക്കുന്നു?" 20അ
ങ്ങനെ ചോദിക്കരുത്. നിങ്ങൾ മനുഷ്യരാണ്.
ദൈവത്തെ ചോദ്യം ചെയ്യാൻ മനുഷ്യന് അവ
കാശമില്ല. ഒരു മൺഭരണി, തന്നെ സൃഷ്ടിച്ച
മനുഷ്യനോട്" നീ എന്തിനെന്നെ ഇങ്ങനെ
സൃഷ്ടിച്ചു?" എന്നു ചോദിക്കാറില്ല. 21സൃഷ്ടാ
വിന് അവൻെറ ഇഷ്ടാനുസരണം എന്തും ഉണ്ടാ
ക്കാം. ഒരേ കളിമണ്ണു കൊണ്ടു തന്നെ അവനു
പല വസ്തുക്കളും സൃഷ്ടിക്കാം. ദൈനംദിനോ
പയോഗത്തിനു വേണ്ടിയും പ്രത്യേക സന്ദർ
ഭങ്ങളിലുമുപയോഗിക്കാൻ വേണ്ടിയും നിർ
മ്മിക്കാം.

22അങ്ങനെ തന്നയാണ് ദൈവവും ചെയ്തി
രിക്കുന്നത്. ദൈവം തൻെറ കോപവും ശക്തി
യും ആളുകളെ കാണിക്കാനാഗ്രഹിച്ചു. നശിപ്പി
ക്കപ്പെടാനുള്ള മനുഷ്യരോടുള്ള കോപം ദൈവം
ക്ഷമയോടെ സഹിച്ചു. 23തൻെറ സമ്പന്നമായ
മഹത്വം വ്യക്തമാക്കാനെന്നവണ്ണം ക്ഷമയോടെ
ദൈവം കാത്തിരുന്നു. ആ മഹത്വത്തെ തൻെറ
കാരുണ്യപാത്രങ്ങളായ മനുഷ്യർക്ക് നൽകാൻ
ദൈവം ആഗ്രഹിച്ചു. തൻെറ മഹത്വം ഉൾക്കൊ
ള്ളുവാൻ ദൈവം അവരെ ഒരുക്കി.24ദൈവം തിര

**"യഥാസമയം ... ചെയ്യും."** ഉദ്ധരണി ഉല്പ. 18:10,14.

**"ഞാൻ ... സ്നേഹിച്ചു"** ഉദ്ധരണി മലാഖി. 1:23.

**"എനിക്കു ... കാണിക്കും"** ഉദ്ധരണി പുറ. 33:19.

**"ഞാൻ ... ഞാനാഗ്രഹിച്ചു"** ഉദ്ധരണി പുറ. 9:16.

ഞെടുത്ത ആ മനുഷ്യരാണ് നമ്മൾ. യെഹൂദ
രിൽനിന്നും ജാതികളിൽനിന്നും ദൈവം നമ്മെ
തിരഞ്ഞെടുത്തു. **25**ഹോശേയായുടെ പുസ്തക
ത്തിൽ തിരുവെഴുത്തു പറയുന്നതു പോലെ,

"എൻെറ ജനമല്ലാത്തവരെ എൻെറ ജന
മെന്നും എനിക്കു പ്രിയപ്പെട്ടവരല്ലാത്തവരെ
ഞാൻ പ്രിയപ്പെട്ടവരെന്നും പറയും."

*ഹോശേയ 2:23*

**26**"'നിങ്ങൾ എൻെറ ജനമല്ല' എന്ന് അവ
രോടു പറഞ്ഞ അതേ സ്ഥലത്തു വച്ചു തന്നെ
അവരെ 'ജീവിക്കുന്ന ദൈവത്തിൻെറ പുത്ര
ന്മാർ' എന്നു വിളിക്കും." *ഹോശേയ 1:10*

**27**യിസ്രായേലിനെപ്പറ്റി യെശയ്യാവ് പറ
ഞ്ഞു,"യിസ്രായേലിലെ ജനങ്ങളുടെ എണ്ണം
കടലിലെ മണൽത്തരി പോലെയാണ്.
എന്നാൽ അവരിൽ വളരെ കുറച്ചുപേർ മാത്രമേ
രക്ഷപെടുകയുള്ളു.

**28**കാരണം ഭൂമിയിൽ ദൈവത്തിൻെറ ന്യായ
വിധി വേഗത്തിലും അന്തിമവുമാണ്"* **29**യെശ
യ്യാവ് പറഞ്ഞതു പോലെ, "കർത്താവ് സർവ്വ
ശക്തനാണ്. നമുക്കുവേണ്ടി കർത്താവ് തൻെറ
ജനങ്ങളിൽ ചിലരെ രക്ഷിച്ചു. അങ്ങനെ
ചെയ്തില്ലായിരുന്നുവെങ്കിൽ ഇന്നു നമുക്ക്
സൊദോമിൻെറ ഗതിയായേനെ, ഗൊമോറാ
യുടെ നിലയായേനെ."* **30**അപ്പോൾ ഇതെല്ലാം
അർത്ഥമാക്കുന്നതെന്താണ്? ജാതികൾ തങ്ങ
ളാൽ തന്നെ ദൈവസമക്ഷം നീതീകരിക്കാൻ
ശ്രമിച്ചില്ല. പക്ഷെ അവർ ദൈവസമക്ഷം നീതീ
കരിക്കപ്പെട്ടു. സ്വന്തം വിശ്വാസം മൂലമാണ്
അവർ നീതീകരിക്കപ്പെട്ടത്. **31**യിസ്രായേലിലെ
ജനങ്ങളാകട്ടെ തങ്ങളെത്തന്നെ നീതീകരിച്ചു
കിട്ടുന്നതിന് ന്യായപ്രമാണത്തെ പിന്തുടരാ
നൊരുങ്ങി. പക്ഷെ അവർ വിജയിച്ചില്ല. **32**എ
ന്തുകൊണ്ടെന്നാൽ സ്വന്തം പ്രവൃത്തികളാൽ
സ്വയം നീതീകരിക്കാൻ അവർ ശ്രമിച്ചു. നീതീ
കരിക്കപ്പെടുവാൻ വിശ്വാസത്തിൻെറ അടി
സ്ഥാനത്തിൽ അവർ ശ്രമിച്ചില്ല അവർ പരാജ
യമടഞ്ഞു. **33**തിരുവെഴുത്തുകളിൽ ഇങ്ങനെ
പറയുന്നു:

"നോക്കൂ! മനുഷ്യരെ വീഴിക്കുന്ന ഒരു കല്ല്
സീയോനിൽ ഞാൻ സ്ഥാപിക്കും. അവർക്ക്
ഇടർച്ചയുണ്ടാക്കുന്ന ഒരു പാറയാണത്. പക്ഷെ,
ആ പാറയിൽ വിശ്വസിക്കുന്നവൻ ലജ്ജിക്കേ
ണ്ടിവരില്ല." *യെശയ്യാവ് 8:14; 28:16*

**10** സഹോദരന്മാരേ, എൻെറ മനസ്സിലെ
ആഗ്രഹവും ദൈവത്തോടുള്ള എൻെറ
പ്രാർത്ഥനയും യെഹൂദരും രക്ഷിക്കപ്പെടട്ടെ
എന്നാണ്. **2**ദൈവീകകാര്യത്തിൽ ശക്തമായ
അഭിലാഷമുള്ളവരാണ് യെഹൂദർ എന്നെനിക്കു
പറയാൻ കഴിയും. പക്ഷെ അത് ഉചിതമായ
വിജ്ഞാനത്തിൽ അധിഷ്ഠിതമായുള്ളതല്ല.
**3**ദൈവം മനുഷ്യരെ തനിക്കൊപ്പം നീതീകരിക്കു
ന്നതിനെപ്പറ്റി അവർ അജ്ഞരാണ്. അവർ തങ്ങ
ളുടേതായ മാർഗ്ഗത്തിലൂടെ അവരെ നീതീകരി
ക്കാൻ ശ്രമിച്ചു. അതുകൊണ്ട് ദൈവം ആളുകളെ
നീതീകരിക്കുന്ന മാർഗ്ഗം അവർ സ്വീകരിച്ചില്ല.
**4**ന്യായപ്രമാണത്തിൻെറ അവസാനമാണ്
ക്രിസ്തു. അതുകൊണ്ട് ഇപ്പോൾ അവനിൽ
വിശ്വസിക്കുന്നവൻ മാത്രമേ നീതീകരിക്കപ്പെ
ടുന്നുള്ളു.

**5**ദൈവീക നീതീകരണത്തെപ്പറ്റി ന്യായപ്ര
മാണത്തിൽനിന്നും ലഭ്യമായതിൻെറ അടി
സ്ഥാനത്തിൽ മോശെ എഴുതുന്നു: "ന്യായപ്രമാ
ണത്തെ പിന്തുടർന്ന് ജീവൻ കണ്ടെത്താൻ ശ്രമി
ക്കുന്നവൻ ന്യായപ്രമാണം അനുശാസിക്കുന്ന
കാര്യങ്ങൾനിശ്ചയമായും പാലിക്കണം."* **6-7**എ
ന്നാൽ വിശ്വാസത്തിലൂടെയുള്ള നീതീകര
ണത്തെപ്പറ്റി തിരുവെഴുത്തുകൾ ഇങ്ങനെയാണ്
പറയുന്നത്: "(ക്രിസ്തുവിനെ ഭൂമിയിലേക്ക്
ആനയിക്കാൻ) സ്വർഗ്ഗത്തിലേക്ക് ആരുപോകും?
(മരിച്ചവരിൽനിന്നും ക്രിസ്തുവിനെ കൊണ്ടു
വരാൻ) പാതാളത്തിലേക്ക് ആരിറങ്ങും? എന്നി
ങ്ങനെ നിങ്ങൾ സ്വയം ചോദിക്കരുത്." **8**പക്ഷെ
എന്താണ് തിരുവെഴുത്തിൽ പറയുന്നത്? "ദൈ
വത്തിൻെറ ഉപദേശം നിൻെറ സമീപമുണ്ട്.
അതു നിൻെറ അധരത്തിലും ഹൃദയത്തിലുമു
ണ്ട്."* അതായത് ഞങ്ങൾ ജനങ്ങളെ ഉപദേശി
ക്കുന്ന വിശ്വാസം. **9**"യേശു കർത്താവാണ്"
എന്നു അധരം കൊണ്ട് ഏറ്റുപറയുകയും, മരണ
ത്തിൽനിന്ന് ദൈവം യേശുവിനെ ഉയിർപ്പിച്ചു
വെന്ന് ഹൃദയത്തിൽ വിശ്വസിക്കുകയും ചെയ്യു
മെങ്കിൽ നിങ്ങളും രക്ഷിക്കപ്പെടും. **10**അതെ,
ഞങ്ങൾ ഹൃദയത്തിൽ വിശ്വസിച്ച് ദൈവമുമ്പാ
കെ നീതീകരിക്കപ്പെട്ടു. വിശ്വസിക്കുന്നു എന്നു
അധരം കൊണ്ട് ഏറ്റു പറഞ്ഞ് രക്ഷിക്കപ്പെട്ടു.
**11**വിശുദ്ധതിരുവെഴുത്ത് പറയുന്നു: "അവനിൽ
വിശ്വസിക്കുന്ന ഒരുവനും ലജ്ജിക്കേണ്ടിവ
രില്ല."*

**12**യെഹൂദനും അല്ലാത്തവനും തമ്മിൽ അന്തരം
ഇല്ലാത്തതു കൊണ്ടാണ് "ഒരുവനും" എന്നു 'തിരു
വെഴുത്ത്' പറയുന്നത്. അതെ കർത്താവു
തന്നെയാണ്, ഏവരുടെയും കർത്താവ്. തന്നിൽ
വിശ്വസിക്കുന്ന എല്ലാവർക്കും കർത്താവ് ഏറെ
സമൃദ്ധികൾ ചൊരിയുന്നു. **13**അതെ, വിശുദ്ധ
തിരുവെഴുത്തിൽ പറയുന്നു: "കർത്താവിൽ
വിശ്വസിക്കുന്ന ഏവരും രക്ഷിക്കപ്പെടും."*

**14**പക്ഷെ, തങ്ങൾക്ക് വിശ്വാസമില്ലാത്തവനെ
എങ്ങനെ ആശ്രയിക്കും? പറഞ്ഞു അറിഞ്ഞിട്ടു
പോലുമില്ലാത്ത ഒരുവനിൽ എങ്ങനെ വിശ്വാ
സമർപ്പിക്കും? ആരെങ്കിലും ഉദ്ബോധിപ്പിക്കു
ന്നില്ലെങ്കിൽ അവർ എങ്ങനെ കേൾക്കും? **15**ആ
രും അയയ്ക്കാതെ അവർക്കെങ്ങനെ പ്രഖ്യാപ
നം നടത്താൻ കഴിയും? "സുവിശേഷം അറിയി
ക്കുന്നവരുടെ പാദങ്ങൾ എത്ര സുന്ദരം!"* എന്ന്
എഴുതപ്പെട്ടിരിക്കുന്നുവല്ലോ.

**16**എന്നാൽ എല്ലാ യെഹൂദരും ആ സുവി
ശേഷം സ്വീകരിച്ചില്ല. യെശയ്യാവ് പറഞ്ഞു:
"കർത്താവേ, ഞങ്ങൾ പറഞ്ഞത് ആരു വിശ്വ
സിച്ചു?"* **17**അതിനാൽ സുവിശേഷം കേൾക്കു
ന്നതുവഴിയാണ് വിശ്വാസമുണ്ടാകുന്നത്. ആരെ

**"യിസ്രായേലിലെ ... അന്തിമവുമാണ്"** ഉദ്ധരണി യെശ. 10: 22-23.

**"കർത്താവ് ... നിലയിലായേനെ"** ഉദ്ധരണി യെശ. 1:9.

**"ന്യായപ്രമാണത്തെ ... പാലിക്കണം"** ഉദ്ധരണി ലേവ്യ. 18:5.

**"ദൈവത്തിൻെറ ... ഹൃദയത്തിലുമുണ്ട്"** ഉദ്ധരണി ആവ. 30:12-14.

**"അവനിൽ ... ലജ്ജിക്കേണ്ടിവരില്ല"** ഉദ്ധരണി യെശ. 28:16..

**"കർത്താവിൽ ... രക്ഷിക്കപ്പെടു"** ഉദ്ധരണി യോവേ. 2:32.

**"സുവിശേഷം ... സുന്ദരം"** ഉദ്ധരണി യെശ. 52:7.

**"കർത്താവേ ... വിശ്വസിച്ചു?"** ഉദ്ധരണി യെശ. 53:1.

ങ്കിലും ക്രിസ്തുവിനെക്കുറിച്ച് പറയുമ്പോ
ഴാണ് സുവിശേഷം കേൾക്കാൻ ഇടയാകുന്നത്.
18പക്ഷെ, ഞാൻ ചോദിക്കട്ടെ: "അവർ സുവി
ശേഷം കേട്ടില്ലേ?" ഉവ്വ്, തീർച്ചയായും കേട്ടു.
തിരുവെഴുത്തുകളിൽ പറയുമ്പോലെ:

"അവരുടെ സ്വരം ഭൂമിയിലെങ്ങും എത്തിയി
ട്ടുണ്ട്. അവരുടെ വചനങ്ങൾ ഭൂമിയുടെ അതിർ
ത്തിയോളം സഞ്ചരിച്ചു."

*സങ്കീർത്തനങ്ങൾ. 19:4*

19ഒരിക്കൽകൂടി ഞാൻ ചോദിക്കട്ടെ, "യിസ്രാ
യേലിലുള്ളവർക്ക് അതു മനസ്സിലായില്ലേ?"
ഉവ്വ്, അവർക്ക് മനസ്സിലായി. ഒന്നാമത് ദൈവ
ത്തിനുവേണ്ടി മോശെ ഇതു പറഞ്ഞു:

"യഥാർത്ഥത്തിൽ നിങ്ങളെ അസൂയാലുക്ക
ളാക്കാൻ ഞാൻ ഒരു ജനതയല്ലാത്തവരെ ഉപ
യോഗിക്കും. നിങ്ങളെ കോപിതരാക്കാൻ മൂഢ
രായ ജനതയെ ഞാൻ ഉപയോഗിക്കും."

*ആവർത്തനം 32:21*

20ദൈവത്തിനുവേണ്ടി ഇതു പറയാൻതക്ക
ധീരനാണ് യെശയ്യാവ്:

"എന്നെ അന്വേഷിക്കാത്തവരെന്നെ കണ്ടെ
ത്തി. എന്നെ ചോദിക്കാത്തവർക്കു ഞാൻ സ്വ
യം വെളിപ്പെടുത്തി.." *യെശയ്യാവ് 65:1*

21ജാതികളെപ്പറ്റിയാണ് ദൈവം യെശയ്യാ
വിലൂടെ ഇങ്ങനെ പറഞ്ഞത്. യെഹൂദരെപ്പറ്റി
അദ്ദേഹം പറഞ്ഞു, "ദിവസം മുഴുവൻ അവർ
ക്കായി ഞാൻ കാത്തിരുന്നു. എന്നാൽ എന്നെ
അനുസരിക്കാനും പിന്തുടരാനും അവർ വിസ
മ്മതിച്ചു."*

## ദൈവം തൻെറ ജനത്തെ മറന്നിട്ടില്ല

11 അപ്പോൾ ഞാൻ ചോദിക്കട്ടെ, "ദൈവം
തൻെറ ജനത്തെ ഉപേക്ഷിച്ചു എന്നോ?"
ഇല്ല, ഞാൻ തന്നെ ഒരു യിസ്രായേൽക്കാര
നാണ്. ഞാൻ അബ്രാഹാമിൻെറ സന്തതിപര
മ്പരയിൽപെട്ടവനും ബെന്യാമീൻെറ ഗോത്ര
ത്തിൽപ്പെട്ടവനുമാണ്. 2ജനിക്കുന്നതിനു മുമ്പു
തന്നെ യിസ്രായേൽക്കാർ ദൈവത്താൽ തിര
ഞ്ഞെടുക്കപ്പെട്ടു. അവരെ ദൈവം കൈവെടി
ഞ്ഞില്ല. തിരുവെഴുത്തുകളിൽ ഏലീയാവിനെ
ക്കുറിച്ചു പറയുന്നതെന്താണെന്നു നിങ്ങൾക്കു
തീർച്ചയായും അറിയാം. അയാൾ യിസ്രായേൽ
ക്കാർക്ക് എതിരായി ദൈവത്തോടു പ്രാർത്ഥിച്ച
തിനെക്കുറിച്ചാണ് തിരുവെഴുത്തുകളിൽ പറയു
ന്നത്. 3ഏലീയാവ് പറഞ്ഞു: "കർത്താവേ, ജനം
നിൻെറ പ്രവാചകരെ വധിക്കുകയും നിൻെറ
യാഗപീഠങ്ങൾ തകർക്കുകയും ചെയ്തു. ജീവി
ച്ചിരിക്കുന്ന ഏകപ്രവാചകനായ എന്നെയും
ഇപ്പോൾ അവർ കൊല്ലാൻ ശ്രമിക്കുന്നു." 4എ
ന്നാൽ എന്തു മറുപടിയാണ് ദൈവം ഏലീയാ
വിന് നൽകിയത്? ദൈവം പറഞ്ഞു: "എന്നെ
ആരാധിക്കുന്ന ഏഴായിരം പേരെ ഞാൻ ഇപ്പോ
ഴും എനിക്കായി കാത്തിട്ടുണ്ട്. ഈ ഏഴായിരം
പേരും ബാലിനു മുന്നിൽ മുട്ടുമടക്കിയിട്ടില്ല."*
5ഇക്കാലത്തും അങ്ങനെ തന്നെ. ദൈവം തൻെറ
കൃപയാൽ തിരഞ്ഞെടുത്ത കുറച്ചു പേരുണ്ട്.
6ദൈവം തൻെറ ജനത്തെ തിരഞ്ഞെടുക്കുന്നത്
തൻെറ കൃപ കൊണ്ടാണെങ്കിൽ, അവരുടെ പ്രവൃ
ത്തികളല്ല അവരെ ദൈവത്തിൻെറ ജനമാക്കി
യത്. സ്വന്തം പ്രവൃത്തികൾ അവരെ ദൈവമക്ക
ളാക്കുമെങ്കിൽ ദൈവത്തിൻെറ കൃപാദാനം യഥാ
ർത്ഥ ദാനമാകയില്ല.
7അതുകൊണ്ട് സംഭവിച്ചതിതാണ്: യിസ്രാ
യേലിലെ ജനങ്ങൾ ദൈവസമക്ഷം നീതീകരി
ക്കപ്പെടുവാൻ ശ്രമിച്ചു. പക്ഷെ വിജയിച്ചില്ല.
എന്നാൽ, ദൈവം തിരഞ്ഞെടുത്തവർ അവ
ൻെറ മുമ്പാകെ നീതീകരിക്കപ്പെടുകയും ചെ
യ്തു. മറ്റുള്ളവർ കഠിനഹൃദയരാകുകയും ദൈവ
ത്തിൽ ശ്രദ്ധിക്കാൻ വിസമ്മതിക്കുകയും ചെ
യ്തു. 8തിരുവെഴുത്തുകളിൽ എഴുതിയിരിക്കു
ന്നതു പോലെ:

"ദൈവം അവർക്കു ഗാഢനിദ്ര കൊടുത്തു."

*യെശയ്യാവ് 29:10*

"കാണാത്ത കണ്ണും, കേൾക്കാത്ത ചെവിയും
നൽകി." *ആവർത്തനം 29:4*

9ദാവീദു പറയുന്നു:

"അവരുടെ സദ്യകൾ ഒരു കുരുക്കും കെണിയും
ആകട്ടെ. അവരുടെ വീഴ്ചയാൽ ശിക്ഷ അനു
ഭവിക്കട്ടെ.
10അവരുടെ കണ്ണുകൾ കാഴ്ചയില്ലാതിരിക്ക
ത്തക്കവിധം അന്ധമാകുകയും പ്രശ്നഭാരം നി
മിത്തം അവരുടെ നടുവ് എന്നേക്കുമായി വള
ഞ്ഞുപോകുകയും ചെയ്യട്ടെ."

*സങ്കീർത്തനങ്ങൾ 69:22-23*

11അതുകൊണ്ടു ഞാൻ ചോദിക്കുന്നു,
"യെഹൂദർ വീണപ്പോൾ, ആ വീഴ്ച അവരെ
നശിപ്പിച്ചുവോ?" ഇല്ല! പക്ഷേ അവരുടെ തെറ്റ്
ജാതികൾക്ക് രക്ഷ കൊണ്ടുവന്നു. യെഹൂദരെ
അസൂയാലുക്കളാക്കുവാനാണ് ഇതു സംഭവി
ച്ചത്. 12യെഹൂദരുടെ തെറ്റ് വിലയേറിയ അനുഗ്ര
ഹങ്ങളെ ലോകത്തിലേക്ക് കൊണ്ടുവന്നു. യെ
ഹൂദർക്ക് നഷ്ടപ്പെട്ടതെന്തോ അത് ജാതികൾക്ക്
മൂല്യവത്തായ അനുഗ്രഹങ്ങൾ കൊണ്ടുവന്നു.
യെഹൂദർ വേണ്ടുവോളം ദൈവം കാംക്ഷിക്കുന്ന
രീതിയിലാകുമ്പോൾ ഏറേ മൂല്യമുള്ള അനുഗ്ര
ഹങ്ങൾ ലോകത്തിനു തീർച്ചയായും കിട്ടും.
13ഞാനിപ്പോൾ, ജാതികളായ നിങ്ങളോടാണ്
സംസാരിക്കുന്നത്. ഞാൻ ജാതികളുടെ അപ്പൊ
സ്തലനാണ്. അതിനാൽ ഞാൻ ശുശ്രൂഷ ചെ
യ്യുമ്പോൾ എനിക്കു ചെയ്യാവുന്നതിൽ ഏറ്റവും
നല്ലത് ഞാൻ ചെയ്യും. 14എൻെറ സ്വന്തം ജന
മായ യെഹൂദരെത്തന്നെയും അസൂയാലുക്കളാ
ക്കാമെന്നു ഞാൻ ആശിക്കുന്നു. അങ്ങനെയെ
ങ്കിലും കുറച്ചുപേരെ രക്ഷിക്കാൻ എനിക്കാകു
മെന്ന് കരുതുന്നു. 15ദൈവത്തിൻെറ യെഹൂദതിര
സ്ക്കരണം ലോകത്തിന് ദൈവത്തോടുള്ള നിര
പ്പാണ് അർത്ഥമാക്കുന്നതെങ്കിൽ യെഹൂദ സ്വീ
കരണം മരണത്തിൽനിന്നുള്ള ജീവനെ അല്ലാ
തെ മറ്റെന്താണ് അർത്ഥമാക്കുക?
16നിങ്ങളുടെ അപ്പത്തിൻെറ ആദ്യഭാഗം
ദൈവത്തിനുള്ള വിശുദ്ധമായ അർച്ചന ആണെ
ങ്കിൽ അപ്പത്തിൻെറ ബാക്കി ഭാഗവും വിശുദ്ധം
തന്നെ. ഒരു മരത്തിൻെറ വേരുകൾ വിശുദ്ധമെ
ങ്കിൽ അതിൻെറ ചില്ലകളും വിശുദ്ധം തന്നെ.
17ഒടിഞ്ഞുപോയ ചില ഒലിവു മരക്കൊമ്പു
കളുടെ സ്ഥാനത്ത് കാട്ടൊലിവിൻ കൊമ്പായ
നിന്നെ ഒട്ടിച്ചു ചേർത്തതുകൊണ്ട് തായ്ത്തടി
യുടെ ഉറപ്പും ജീവനും നീ പങ്കുപറ്റുന്നു. 18അങ്ങ
നെയെങ്കിൽ ഒടിഞ്ഞുപോയ ശാഖകളുമായി
നിങ്ങളെത്തന്നെ താരതമ്യം ചെയ്തു പ്രശംസി

**"ദിവസം ... വിസമ്മതിച്ചു"** ഉദ്ധരണി യെശ. 65:2.

**"എന്നെ ... മുട്ടു മടക്കിയിട്ടില്ല"** ഉദ്ധരണി 1 രാജാ. 19:18

ക്കുവാൻ പാടില്ല. പക്ഷേ പ്രശംസിക്കുന്നുവെ
ങ്കിൽ ഒന്നോർത്തുകൊള്ളുക. നീ തായ്‌വേരിനെ
യല്ല, തായ്‌വേര് നിന്നെയാണ് പോഷിപ്പിക്കു
ന്നത്. 19"എനിക്ക് അവരുടെ മരത്തോട് ചേർന്നി
രിക്കത്തക്കവിധത്തിൽ കൊമ്പുകൾ ഒടിഞ്ഞു
പോയി" എന്നു നിങ്ങൾ പറയും. 20അതു ശരി
യാണ്. പക്ഷേ, അവിശ്വാസം നിമിത്തമാണ്
ആ ശാഖകൾ ഒടിഞ്ഞുപോയത്. നിങ്ങളുടെ
വിശ്വാസം കൊണ്ടു മാത്രമാണ് വൃക്ഷത്തിന്റെ
ഭാഗമായി നിങ്ങൾ ഇപ്പോഴും തുടരുന്നത്. അഹ
ങ്കരിക്കരുത് പക്ഷേ പേടിക്കുക. 21ആ മര
ത്തിന്റെ സ്വാഭാവിക ശാഖകളെ നിലനിൽ
ക്കാൻ ദൈവം അനുവദിച്ചില്ലെങ്കിൽ നിങ്ങ
ളെയും നിലനിൽക്കാൻ അനുവദിക്കില്ലെന്നു
ഓർക്കുക.

22ദൈവം ദയാലുവും എന്നാൽ കർക്കശനാ
കുന്നവനുമാണെന്ന് നിങ്ങൾ കാണുന്നു. തന്നെ
പിന്തുടരുന്നതു നിർത്തിയ ജനത്തെ അവൻ
ശിക്ഷിക്കും. എന്നാൽ അവന്റെ കാരുണ്യത്തിൽ
നിങ്ങൾ തുടരുകയാണെങ്കിൽ ദൈവം നിങ്ങ
ളോടു ദയാലുവാകും. നിങ്ങൾ അവനെ പിന്തുട
രുന്നില്ലെങ്കിൽ നിങ്ങളെയും വൃക്ഷത്തിൽ നിന്നു
മുറിച്ചുനീക്കും.23യെഹൂദർ ദൈവത്തിൽ വീണ്ടും
വിശ്വസിക്കുകയാണെങ്കിൽ ദൈവം യെഹൂ
ദരെ തിരികെ സ്വീകരിക്കും. നേരത്തെ ആയിരു
ന്നിടത്ത് അവരെ തിരികെ വയ്ക്കുവാൻ ദൈവ
ത്തിനു ശക്തിയുണ്ട്. 24ഒരു കാട്ടുകമ്പ് നല്ല വൃ
ക്ഷത്തിന്റെ ഭാഗമായിത്തീരുക അസ്വഭാവിക
മാണ്. പക്ഷേ ജാതികളായ നിങ്ങൾ കാട്ടൊ
ലിവുമരത്തിൽനിന്നും മുറിച്ച ശാഖപോലെ
യാണ്. അതുകൊണ്ട് തീർച്ചയായും ആ ശാഖ
കളെ അതിന്റേതായ മരത്തിൽ വീണ്ടും ഒട്ടിച്ചു
ചേർക്കാം.

25സഹോദരങ്ങളേ, ഈ രഹസ്യസത്യം
നിങ്ങൾ മനസ്സിലാക്കുവാൻ ഞാനാഗ്രഹി
ക്കുന്നു. നിങ്ങൾക്കു എല്ലാം അറിയാൻ പാടില്ലെ
ന്നു മനസ്സിലാക്കുവാൻ ഈ സത്യം നിങ്ങളെ
സഹായിക്കും. സത്യം ഇതാണ്: ജാതികൾ വേ
ണ്ടുവോളം ദൈവത്തിൽ വരുംവരെ യിസ്രായേ
ലിലൊരു വിഭാഗത്തെ കടുംപിടുത്തക്കാരാക്കി
യിരിക്കുന്നു. 26അങ്ങനെയാണ് എല്ലാ യിസ്രാ
യേല്യർക്കും രക്ഷ കിട്ടുന്നത്. തിരുവെഴുത്തുക
ളിൽ എഴുതിയിരിക്കുന്നു:

"സീയോനിൽനിന്നു രക്ഷകൻ വരും.
യാക്കോബിന്റെ കുടുംബത്തിൽനിന്നും എല്ലാ
ദുഷ്ടതയെയും അവൻ മാറ്റിക്കളയും.
27ഞാൻ അവരുടെ പാപങ്ങൾ നീക്കുമ്പോൾ
ഈ നിയമം അവരുമായി ഞാൻ ചെയ്യും."

*യെശയ്യാവ്. 59:20-21; 27:9*

28യെഹൂദർ സുവിശേഷം സ്വീകരിക്കാൻ
വിസമ്മതിച്ചതുകൊണ്ട് അവർ ദൈവത്തിന്റെ
ശത്രുക്കളാണ്. ജാതികളേ, നിങ്ങളെ സഹായി
ക്കുവാനായിട്ടാണ് ഇതു സംഭവിച്ചത്. പക്ഷേ
ഇപ്പോഴും ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട
ജനമാണ് യെഹൂദർ. അതുകൊണ്ട് ദൈവം
അവരെ ഏറെ സ്നേഹിക്കുന്നു. അവരുടെ പി
താക്കന്മാരോട് അവൻ ചെയ്തവാഗ്ദാനം നിമി
ത്തമാണ് ദൈവം അവരെ സ്നേഹിക്കുന്നത്.
29അവൻ തിരഞ്ഞെടുത്ത ജനത്തെപ്പറ്റിയും
അവർക്കു നൽകിയതിനെക്കുറിച്ചും തന്റെ മന
സ്സിൽ ദൈവം ഒരിക്കലും ഇളക്കം വരുത്തിയില്ല.
ആളുകളെ ക്ഷണിക്കുന്നതിൽനിന്നും ദൈവം
ഒരിക്കലും പിന്തിരിഞ്ഞില്ല. 30ഒരിക്കൽ നിങ്ങൾ
ദൈവത്തെ അനുസരിക്കാൻ വിസമ്മതിച്ചു.
പക്ഷെ യെഹൂദർ അനുസരിക്കാൻ വിസമ്മതി
ച്ചതുകൊണ്ട് ഇപ്പോൾ നിങ്ങൾക്കും കരുണ
ലഭിച്ചു. 31ദൈവം നിങ്ങളോടു കരുണ കാണിച്ച
തുകൊണ്ട് ഇപ്പോൾ യെഹൂദർ അനുസരിക്കാൻ
വിസമ്മതിക്കുന്നു. അവർക്കും കരുണ കിട്ടാ
നാണ് ഇത് സംഭവിച്ചത്.

32ദൈവത്തെ അനുസരിക്കാൻ എല്ലാവരും
വിസമ്മതിച്ചു. തന്നെ അനുസരിക്കാത്തവരെ
യെല്ലാം ദൈവം ഒന്നിച്ചാക്കിയതുകൊണ്ട് ദൈ
വത്തിന് എല്ലാവരോടും കരുണ കാണിക്കാം.

## ദൈവത്തിനു സ്തോത്രം

33ദൈവത്തിന്റെ ബുദ്ധിയുടെയും മഹാത്മ്യ
ത്തിന്റെയും അറിവിന്റെയും ആഴം എത്ര
യാണ്. അവന്റെ വിധിന്യായങ്ങൾ എത്ര
അപരിശോധിതം! അവന്റെ വഴികൾ എത്ര
ദുർഗ്രാഹ്യം! 34തിരുവെഴുത്തു പറയുന്നതു
പോലെ:

"കർത്താവിന്റെ മനസ്സാരറിഞ്ഞു? ദൈവ
ത്തിനു ഉപദേശം നൽകാൻ കഴിവുള്ളവനാ
രാണ്."

*യെശയ്യാവ് 40:13*

35"എന്നെങ്കിലും എന്തെങ്കിലും ദൈവത്തിനു
നൽകിയതായി ആരുണ്ട്? യാതൊരുവനോടും
ദൈവത്തിനു കടപ്പാടില്ല."

*ഇയ്യോബ് 41:11*

36അതെ, ദൈവം എല്ലാം സൃഷ്ടിച്ചു. ദൈവ
ത്തിനായി എല്ലാം ദൈവത്തിലൂടെ തുടരുന്നു.
എന്നേക്കും ദൈവത്തിനു മഹത്വമുണ്ടാകട്ടെ!
ആമേൻ.

## നിങ്ങളുടെ ജീവിതം ദൈവത്തിനു നൽകൂ

12 അതുകൊണ്ട് സഹോദരങ്ങളേ, എന്തെ
ങ്കിലും ചെയ്യുവാൻ ഞാൻ നിങ്ങളോട
ഭ്യർത്ഥിക്കുന്നു. ദൈവം നമ്മോടു വലിയ
കരുണ കാണിച്ചിരിക്കുന്നു. അതുകൊണ്ട് നിങ്ങ
ളെ ജീവിക്കുന്ന യാഗമായി ദൈവത്തിനർ
പ്പിക്കൂ. നിങ്ങളുടെ അർപ്പണം ദൈവത്തിനു
മാത്രമുള്ളതും, അവനെ പ്രീതിപ്പെടുത്തുന്നതുമാ
കട്ടെ. നിങ്ങളുടെ ഈ സമർപ്പണം ആണ് ദൈവ
ത്തെ ആരാധിക്കുവാനുള്ള ആദ്ധ്യാത്മിക വഴി.
2ഇനിയങ്ങോട്ടു ഈ ലോകത്തിലെ ജനതയുടെ
വഴി അവലംബിക്കാതിരിക്കുക. പക്ഷേ ഒരു
പുതിയ ചിന്താമാർഗ്ഗത്തിലൂടെ ഉള്ളിൽ സ്വയം
മാറുക. അപ്പോൾ നിങ്ങൾക്ക് നല്ലതും ദൈവ
ത്തിനു ഹിതകരവും പൂർണ്ണവും ആയ കാര്യ
ങ്ങൾ തെളിയിക്കുവാനും സ്വീകരിക്കുവാനും
സാധിക്കും.

3ദൈവം എനിക്കൊരു പ്രത്യേക വരം തന്നു.
അതുകൊണ്ടാണ് നിങ്ങളിലോരോരുത്തരോടും
എനിക്കെന്തെങ്കിലും പറയുവാനുണ്ടായത്.
നിങ്ങൾ യഥാർത്ഥത്തിൽ ആയിരിക്കുന്നതിനെ
ക്കാൾ മെച്ചമാണ് എന്നു നിങ്ങൾ വിചാരിക്ക
രുത്. ദൈവം നിങ്ങൾക്ക് തന്ന വിശ്വാസത്തി
ന്റെ തരത്തിൽ നിങ്ങൾ ആരാണെന്ന് തീരുമാ
നിക്കുക. 4നമുക്കോരോരുത്തർക്കും ഒരു ശരീരവും
അതിന് പല ഭാഗങ്ങളും ഉണ്ട്. ഈ ഭാഗങ്ങ
ളെല്ലാം ഒരേ പ്രവൃത്തിയല്ല ചെയ്യുന്നത്. 5അതു
പോലെ നമ്മൾ എല്ലാം പലരെങ്കിലും ക്രിസ്തു
വിൽ ഏകശരീരമാണ്. ആ ശരീരത്തിന്റെ
ഭാഗങ്ങളാണ് നാം ഓരോരുത്തരും. ശരീരത്തി
ന്റെ ഒരു ഭാഗം മറ്റെല്ലാ ഭാഗങ്ങൾക്കും കൂടി

ഉള്ളതാണ്. 6നമുക്കെല്ലാം വിവിധങ്ങളായ ദാന
ങ്ങളുണ്ട്. ദൈവത്തിനു നമ്മോടുള്ള കരുണയനു
സരിച്ച് ഓരോ ദാനവും നമുക്കു കിട്ടി. ഒരുവന്
പ്രവചനവരം കിട്ടിയെങ്കിൽ അത് അവനുള്ള
വിശ്വാസം കൊണ്ട് ഉപയോഗിക്കണം. 7സേവ
നത്തിനുള്ള വരമാണ് ഒരുവനു കിട്ടിയതെങ്കിൽ
അവൻ സേവനമർപ്പിക്കണം. ഉപദേശിക്കാ
നുള്ള വരമാണ് അതെങ്കിൽ അപ്പോൾ അവൻ
ഉപദേശിക്കണം. 8സമാശ്വസിപ്പിക്കാനുള്ള വര
മാണെങ്കിൽ അവൻ ആശ്വസിപ്പിക്കണം. കൊ
ടുക്കുവാനുള്ള വരമാണെങ്കിൽ ഔദാര്യമായി
കൊടുക്കണം. നേതൃത്വം നൽകാനുള്ള വരമാ
ണെങ്കിൽ ഉത്സാഹത്തോടെ ചെയ്യണം. കരുണ
ചെയ്യാനുള്ള വരമാണെങ്കിൽ സന്തോഷത്തോ
ടെയും വേണം.

9നിങ്ങളുടെ സ്നേഹം സത്യമാകണം. 10ദുഷ്ട
മായതിനെ വെറുക്കണം. നല്ലതു മാത്രമേ
ചെയ്യാവൂ. സഹോദരീ സഹോദരന്മാരെന്നു
അനുഭവവേദ്യമാകുന്ന തരത്തിൽ നിങ്ങൾ പര
സ്പരം സ്നേഹിക്കണം. നിങ്ങൾക്കു ലഭിക്കണ
മെന്നു കരുതുന്നതിലേറെ ബഹുമാനം നിങ്ങ
ളുടെ സഹോദരീ സഹോദരന്മാർക്കു നിങ്ങൾ
കൊടുക്കണം. 11കർത്താവിനായി പ്രവർത്തി
ക്കേണ്ടി വരുമ്പോൾ നിങ്ങൾ മടികാണിക്കരുത്.
അവനെ ശുശ്രൂഷിക്കുമ്പോൾ ആത്മീയ ഹർഷ
ത്തിൽ നിങ്ങൾ മുഴുകുക. 12നിങ്ങൾക്കു പ്രതീ
ക്ഷയുള്ളതു കൊണ്ട് നിങ്ങൾ സന്തോഷമുള്ളവ
രാകുക. നിങ്ങൾക്ക് പ്രശ്നങ്ങളുണ്ടാകുമ്പോൾ
സമചിത്തത കാക്കുക. 13എപ്പോഴും പ്രാർത്ഥി
ക്കുക. സഹായം ആവശ്യമുള്ള ദൈവജനത്തി
നായി പങ്കുവയ്ക്കുക. സഹായമാവശ്യമുള്ള
വർക്കായി തിരയുകയും അവരെ നിങ്ങളുടെ
വീട്ടിലേക്ക് സ്വാഗതവും ചെയ്യുക. 14നിങ്ങ
ളോട് ചീത്തകാര്യങ്ങൾ ചെയ്യുന്നവരോട് നല്ല
കാര്യങ്ങളേ പറയാവൂ. അവരോട് സൽക്കാ
ര്യങ്ങൾ പറയുക. അല്ലാതെ ശപിക്കരുത്. 15അ
ന്യർ സന്തോഷിക്കുമ്പോൾ നിങ്ങളും അവരോ
ടൊപ്പം സന്തോഷിക്കണം. അന്യർ ദു:ഖിക്കു
മ്പോൾ അവരോടുകൂടി ദു:ഖിക്കുക. 16പര
സ്പരം സമാധാനത്തിൽ ജീവിക്കുക. അഹങ്കരി
ക്കരുത്. അന്യർ പ്രാധാന്യം കൊടുക്കാത്ത ആളു
കൾക്ക് സുഹൃത്താകുവാൻ സന്നദ്ധനാകുക.

17ദുരഭിമാനിയാകരുത്. ഒരുവൻ നിന്നോടു
തെറ്റു ചെയ്താൽ, അവനോടു തെറ്റു ചെയ്തു
കൊണ്ട് തിരിച്ചടിക്കരുത്. നല്ലതും മൂല്യമുള്ള
തുമെന്ന് എല്ലാവരും കരുതുന്ന കാര്യങ്ങൾ ചെ
യ്യാൻ എല്ലായ്പ്പോഴും ശ്രമിക്കുക. 18എല്ലാവരു
മായി സമാധാധനത്തിൽ ജീവിക്കുവാൻ നിങ്ങ
ളുടെ ഭാഗത്തുനിന്നും കഴയാവുന്നതെല്ലാം ചെ
യ്യുക. 19എന്റെ സുഹൃത്തുക്കളേ, നിങ്ങളോടു
തെറ്റു ചെയ്യുന്നവരെ, ശിക്ഷിക്കുവാൻ തുനിയ
രുത്. ദൈവം തന്റെ കോപം കൊണ്ട് അവരെ
ശിക്ഷിക്കുന്നതിനായി കാത്തിരിക്കുക. “ഞാ
നാണ് ശിക്ഷിക്കുന്നവൻ. ഞാൻ ജനങ്ങൾക്കു
തിരിച്ചടി നൽകും.”* എന്നു കർത്താവ് പറഞ്ഞ
തായി എഴുതിയിട്ടുണ്ട്. 20എന്നാൽ നിങ്ങളിതു
ചെയ്യണം.“നിന്റെ ശത്രു വിശക്കുന്നവനെങ്കിൽ
അവന് ആഹാരം കൊടുക്കുകയും, ദാഹിക്കുന്ന
വനെങ്കിൽ, കുടിക്കുവാൻ കൊടുക്കുകയും
വേണം. ഇപ്രകാരം അവനെ നിങ്ങൾ ലജ്ജിത
നാക്കണം.”* 21നിങ്ങളെ കീഴടക്കുവാൻ ദുഷ്ട
തയെ അനുവദിക്കരുത്. നിങ്ങൾ സദ്പ്രവൃത്തി
കൾ ചെയ്ത് ദുഷ്ടതയെ കീഴടക്കണം.

13 എല്ലാവരും അധികാരത്തിലുള്ള സർക്കാ
രിനെ അനുസരിക്കണം. ഭരിച്ചുകൊണ്ടി
രിക്കുന്ന ഏതൊരാൾക്കും അതിനുള്ള ശക്തി
കിട്ടിയത് ദൈവത്തിൽനിന്നാണ്. ഇപ്പോൾ
ഭരിക്കുന്നവർക്കും ദൈവമാണ് ആ അധികാരം
നൽകിയത്. 2അതിനാൽ അധികാരികൾക്ക്
എതിരായുള്ളവൻ യഥാർത്ഥത്തിൽ ദൈവത്തി
ന്റെ ആജ്ഞകൾക്കാണ് എതിര്. അധികാരിക
ൾക്ക് എതിരായിട്ടുള്ളവൻ അവനെത്തന്നെ
ശിക്ഷയ്ക്കു ഒരുക്കുന്നു. 3ശരി ചെയ്യുന്ന ആൾ
ക്കാർക്ക് അധികാരികളെ ഭയപ്പെടേണ്ടതില്ല.
പക്ഷേ തെറ്റു ചെയ്യുന്നവൻ അധികാരികളെ
പേടിക്കണം. അധികാരികളെ പേടിക്കുന്നതിൽ
നിന്നും മോചിതരാകുവാൻ നിങ്ങൾ ആഗ്രഹി
ക്കുന്നുവോ? അങ്ങനെയെങ്കിൽ ശരി ചെയ്യണം.
നിങ്ങൾ ശരി ചെയ്യുകയാണെങ്കിൽ അധികാരി
കൾ നിങ്ങളെ പ്രശംസിക്കും. 4നിങ്ങളെ സഹാ
യിക്കുന്നതിനുള്ള ദൈവത്തിന്റെ ഒരു ദാസ
നാണ് ഭരണകർത്താവ്. പക്ഷേ നിങ്ങൾ തെറ്റു
ചെയ്യുകയാണെങ്കിൽ പേടിക്കണം. ഭരണാധി
കാരിക്ക് ശിക്ഷ നൽകുവാൻ ശക്തിയുണ്ട്. അവ
നത് ഉപയോഗിക്കുകയും ചെയ്യും. തെറ്റു ചെ
യ്തവരെ ശിക്ഷിക്കുവാനുള്ള ദൈവത്തിന്റെ
ദാസനാണ് അവൻ. 5അതുകൊണ്ട് നിങ്ങൾ ഭര
ണകൂടത്തോട് അനുസരണം ഉള്ളവരായിരി
ക്കണം. അനുസരിച്ചില്ലെങ്കിൽ ശിക്ഷ കിട്ടും
എന്നതുകൊണ്ട് നിങ്ങൾ അനുസരിക്കണം.
ചെയ്യുവാനുള്ള ശരിയായ കാര്യം അതാണെ
ന്നത് അനുസരണത്തിനുള്ള മറ്റൊരു കാരണവു
മാണ്.

6അതുകൊണ്ടാണ് നിങ്ങൾ നികുതി അട
യ്ക്കേണ്ടത്. ആ അധികാരികൾ ദൈവത്തി
നായി പ്രവൃത്തിക്കുന്നവരും, അവരുടെ മുഴുവൻ
സമയവും ഭരണത്തിനായി വിനിയോഗിക്കുന്ന
വരുമാണ്. 7ആർക്കെങ്കിലും നിങ്ങൾ കടപ്പെട്ട
തെന്തും മടക്കിക്കൊടുക്കണം. ഏതെങ്കിലും തരം
നികുതി നീ കടപ്പെട്ടിട്ടുണ്ടെങ്കിൽ അത് അട
യ്ക്കണം. ബഹുമാനിക്കേണ്ടവരെ ബഹുമാനി
ക്കണം. ആദരിക്കേണ്ടവരെ ആദരിക്കണം.

## പരസ്നേഹമാണ് ഏക ന്യായപ്രമാണം

8അന്യരോട് കടമുള്ളവരായിരിക്കരുത്. എ
ന്നാൽ പരസ്പര സ്നേഹത്തിൽ നിങ്ങൾ
എപ്പോഴും കടപ്പെട്ടിരിക്കണം. അന്യരെ സ്നേ
ഹിക്കുന്നവൻ എല്ലാ ന്യായപ്രമാണവും അനു
സരിച്ചു. 9ഞാനെന്തുകൊണ്ടാണ് ഇതു പറയു
ന്നത്? “നീ വ്യഭിചാരം ചെയ്യരുതെന്നും, കൊല്ല
രുതെന്നും, മോഷ്ടിക്കരുതെന്നും, അന്യന്റെ
വസ്തുക്കൾ ആഗ്രഹിക്കരുതെന്നും” ന്യായപ്രമാ
ണത്തിൽ പറയുന്നതുകൊണ്ടാണ് ഞാനിതു
പറയുന്നത്. ഈ കല്പനകളും ഇതര എല്ലാ കല്പന
കളും ഈ ഒരു കല്പനയിൽ സംഗ്രഹിച്ചിരിക്കുന്നു.
“നിന്നെപ്പോലെതന്നെ മറ്റുള്ളവരെയും സ്നേ
ഹിക്കുക.”* 10സ്നേഹം പീഢയ്ക്കു കാരണമാ
കയില്ല. അതുകൊണ്ട് സ്നേഹിക്കുക എന്നത്
മുഴുവൻ ന്യായപ്രമാണങ്ങളും അനുസരിക്കുക
എന്നതിനു സമമാണ്.

11ഒരു പ്രധാന കാലത്താണ് നാം ജീവിക്കു
ന്നത് എന്നതിനാലാണ് ഞാനിതു പറയുന്ന
തെന്നു നിങ്ങൾക്കറിയാം. അതെ, ഇപ്പോഴാണ്

---

**“ഞാനാണ് ... നൽകും”** ഉദ്ധരണി. ആവ. 32:35.

**“നിന്റെ ... ലജ്ജിതനാക്കണം”** ഉദ്ധരണി സദൃശ്യ. 25:21-22.

**“നിന്നെപ്പോലെ ... സ്നേഹിക്കുക”** ഉദ്ധരണി ലേവ്യ. 19:18.

നിങ്ങളുടെ ഉറക്കത്തിൽനിന്നും ഉണരുവാനുള്ള
നിങ്ങളുടെ സമയം. നാം ആദ്യം വിശ്വസിച്ചി
രുന്ന കാലത്തിനേക്കാളും അടുത്താണ് നമ്മുടെ
രക്ഷയിപ്പോൾ. 12“രാത്രി” മിക്കവാറും തീർന്നു
കഴിഞ്ഞു. “പകൽ” ഏകദേശം ഇവടെ എത്തി.
അതുകൊണ്ടു രാത്രിക്കു ചേർന്ന പ്രവൃത്തികൾ
നാം നിർത്തണം. വെളിച്ചത്തിനു ചേർന്ന പ്രവൃ
ത്തികൾ ചെയ്യുന്നതിനായി നാം നമ്മെത്തന്നെ
ഒരുക്കണം. 13പകലിന്റെ മക്കളെപ്പോലെ
നേരായ പാതയിൽ നമുക്കും ജീവിക്കാം. കാട
വും മലീമസവുമായ സദ്യകൾ നമുക്കുവേണ്ട.
നാം മദ്യപിക്കരുത്. ലൈംഗികപാപങ്ങൾ അഥ
വാ ശരീരം കൊണ്ടുള്ള ഏതു വിധത്തിലുള്ള
പാപവും നാം ചെയ്യരുത്. നമുക്കു ശണ്ഠയോ,
അസൂയയോ ഉണ്ടാകരുത്. 14കർത്താവായ
യേശുക്രിസ്തുവിനെ നിങ്ങൾ സ്വയം ധരി
ക്കുക. നിങ്ങൾ ചെയ്യുവാനാഗ്രഹിക്കുന്ന ചീത്ത
ക്കാര്യങ്ങളെക്കുറിച്ചോ തിന്മനിറഞ്ഞ നിങ്ങ
ളുടെ സ്വയത്തെ തൃപ്തിപ്പെടുത്താനുള്ള മാർഗ്ഗ
ങ്ങളെക്കുറിച്ചോ ചിന്തിക്കരുത്.

## അന്യരെ വിമർശിക്കരുത്

14 വിശ്വാസത്തിൽ ശോഷിച്ച ഒരുവനെ
നിങ്ങളുടെ സമൂഹത്തിലേക്ക് സ്വീകരി
ക്കാൻ വിസമ്മതിക്കരുത്. അവന്റെ വ്യത്യസ്ത
കാഴ്ചപ്പാടുകളെക്കുറിച്ച് അവനുമായി തർക്കി
ക്കരുത്. 2തനിക്കിഷ്ടമുള്ള ഏതു ഭക്ഷണവും
കഴിക്കാമെന്ന് ഒരുവൻ കരുതുന്നു. പക്ഷേ ദുർബ
ലമായ വിശ്വാസം ഉള്ളവൻ സസ്യാഹാരമേ
കഴിക്കൂ. 3തനിക്ക് എല്ലാത്തരം ഭക്ഷണവും കഴി
ക്കാനാകുമെന്ന് അറിയുന്നവന് സസ്യാഹാരം
മാത്രം കഴിക്കുന്നവനെക്കാൾ താൻ മെച്ചമാ
ണെന്നു തോന്നരുത്. സസ്യാഹാരം മാത്രം കഴി
ക്കുന്നവൻ എല്ലാം ഭക്ഷിക്കുന്നവൻ ചെയ്യുന്നത്
തെറ്റാണെന്നു തീരുമാനിക്കരുത്. 4ദൈവം അവ
നെ സ്വീകരിച്ചിരിക്കുന്നു. മറ്റൊരാളുടെ ദാസ
നെ നീ വിധിക്കരുത്. ദാസൻ ചെയ്യുന്നത് തെ
റ്റൊ ശരിയോ എന്ന് അവന്റെ ഉടമതന്നെ
തീരുമാനിച്ചു കൊള്ളും. ദൈവത്തിന് തന്റെ
ദാസനെ നീതിയുള്ളവനാക്കാമെന്നതുകൊണ്ട്
ദൈവത്തിന്റെ ദാസൻ നീതിയുള്ളവനാണ്.
5ഒരുവന് ഒരു ദിനം മറ്റൊരു ദിവസത്തെക്കാൾ
കൂടുതൽ പ്രാധാന്യമുള്ളതാണെന്നു കരുതിയേ
ക്കാം. മറ്റൊരുവ്യക്തി ദിവസങ്ങൾക്കെല്ലാം തുല്യ
പ്രാധാന്യമാണെന്നു കരുതിയേക്കാം. ഓരോ
വ്യക്തിയ്ക്കും അവന്റെ വിശ്വാസത്തെക്കുറിച്ച്
തന്റെ തന്നെ മനസ്സിൽ ഉറപ്പുണ്ടായിരിക്കണം.
6ഒരു ദിവസം മറ്റൊരു ദിവസത്തേക്കാൾ പ്രാധാ
ന്യമുള്ളതെന്നു കരുതുന്നവൻ അതു കർത്താ
വിനു വേണ്ടിയാണ് ചെയ്യുന്നത്. എല്ലാത്തരം
ഭക്ഷണം കഴിക്കുന്ന വ്യക്തിയും അത് കർത്താ
വിനു വേണ്ടിയാണ് ചെയ്യുന്നത്. അതെ, ആ
ഭക്ഷണം കിട്ടിയതിനെക്കുറിച്ച് അവൻ കർത്താ
വിനു നന്ദി പറയുന്നു. ചില ഭക്ഷണം കഴി
ക്കാൻ വിസമ്മതിക്കുന്നവനും അത് കർത്താവി
നായിട്ടാണ് ചെയ്യുന്നത്. അവനും കർത്താ
വിനു നന്ദി പറയുന്നു. 7അതെ നമ്മളെല്ലാവരും
കർത്താവിനായാണ് ജീവിക്കുന്നത്. നാം നമുക്കു
വേണ്ടി മരിക്കുകയോ ജീവിക്കുകയോ ചെയ്യാ
റില്ല. 8നമ്മൾ ജീവിക്കുന്നെങ്കിൽ അത് കർത്താ
വിനു വേണ്ടിയാണ്. നാം മരിക്കുകയാണെങ്കിൽ
അതും കർത്താവിനായിട്ടാണ്. അതുകൊണ്ട് മര
ണത്തിലും ജീവനിലും നാം കർത്താവിനുള്ളവ
രാണ്.
9അതിനാലൊക്കെയാണ് ക്രിസ്തു മരിച്ചതും
മരണത്തിൽനിന്ന് ഉയിർത്ത് വീണ്ടും ജീവി
ച്ചതും. മരിച്ചവരുടെയും ജീവിച്ചിരിക്കുന്നവരു
ടെയും കർത്താവാകുവാൻ ആണ് ക്രിസ്തു ഇതു
ചെയ്തത്. 10അതുകൊണ്ട് നീ എന്തുകൊണ്ട്
നിന്റെ സഹോദരനെ വിധിക്കണം? അഥവാ
നിന്റെ സഹോദരനെക്കാൾ മെച്ചമാണ് നീ
യെന്ന് എന്തിനു കരുതുന്നു? നാമെല്ലാവരും ദൈ
വമുമ്പാകെ നിൽക്കുകയും അവൻ എല്ലാവ
രെയും വിധിക്കുകയും ചെയ്യും.
11അതെ, തിരുവെഴുത്തുകളിൽ എഴുതിയിരി
ക്കുന്നു:

“എന്റെ മുന്നിൽ എല്ലാവരും മുട്ടു മടക്കും;
ഞാൻ ദൈവമാണെന്ന് എല്ലാവരും പറയും.
ഇക്കാര്യമെല്ലാം സംഭവിക്കുമെന്നത് ഞാൻ ജീവി
ക്കുന്നതുപോലെ തീർച്ചയുള്ള കാര്യമാണ് എന്ന്
കർത്താവു പറയുന്നു.” *യെശയ്യാവ് 45:23*

12അതിനാൽ ഓരോരുത്തരുടെയും ജീവിത
ത്തെക്കുറിച്ച് ദൈവത്തോട് നാം തന്നെ വിശ
ദീകരിക്കേണ്ടിവരും.

## അന്യർക്ക് പാപകാരണമാകരുത്

13അതിനാൽ പരസ്പരം വിധിക്കുന്നത് നാം
നിർത്തണം. നിന്റെ സഹോദരങ്ങളെ ബലഹീ
നമാക്കുന്നതോ, പാപത്തിലേക്കു പതിപ്പിക്കു
ന്നതോ ആയ യാതൊരു കാര്യവും ചെയ്യാതിരി
ക്കാനായി നീ തീരുമാനിക്കണം. 14ഞാൻ കർ
ത്താവായ ക്രിസ്തുവിലാണ്, ഭക്ഷിക്കുവാൻ
പാടില്ലാത്തതായ യാതൊരു ഭക്ഷണവും ഇല്ല
എന്ന് എനിക്കറിയാം. ആരെങ്കിലും ചിലത്
അശുദ്ധമാണെന്ന് കരുതുകയാണെങ്കിൽ അ
പ്പോൾ അവനെ സംബന്ധിച്ചിടത്തോളം അത്
അശുദ്ധമാണ്. 15നീ ഭക്ഷിക്കുന്ന ഏതെങ്കിലും
ഭക്ഷണം നിന്റെ സഹോദരന്റെ വിശ്വാസ
ത്തെ വ്രണപ്പെടുത്തുന്നുവെങ്കിൽ നീ പിന്തുടരു
ന്നത് സ്നേഹത്തിന്റെ പാതയല്ല. ഒരാൾക്ക്
തെറ്റെന്നു തോന്നുന്ന എന്തെങ്കിലും ഭക്ഷിച്ചു
കൊണ്ട് നീ അവന്റെ വിശ്വാസത്തെ നശിപ്പി
ക്കരുത്. ക്രിസ്തു അവനുവേണ്ടി കൂടിയാണ്
മരിച്ചത്. 16നിങ്ങൾ നല്ലതെന്നു കരുതുന്ന ഒന്ന്
അപകീർത്തിയിലേക്കു വീഴാൻ നീ ഇടവരുത്ത
രുത്. 17ദൈവരാജ്യത്തിൽ ഭക്ഷിക്കുകയും പാനം
ചെയ്യുകയും അല്ല പ്രധാനം. പരിശുദ്ധാത്മാവി
ലുള്ള നീതിയും സമാധാനവും സന്തോഷവു
മാണ്. 18ഇത്തരത്തിൽ ജീവിച്ചുകൊണ്ട് ക്രി
സ്തുവിന് സേവനം ചെയ്യുന്നവൻ ദൈവത്തെ
പ്രസാദിപ്പിക്കുകയാണ് ചെയ്യുന്നത്. അവൻ
എല്ലാവർക്കും സ്വീകാര്യനുമായിരിക്കും.
19അതിനാൽ സമാധാനം പ്രോത്സാഹിപ്പി
ക്കാൻ എന്തെല്ലാം കാര്യത്തിൽ ഏർപ്പെടാമോ
അതിന് കഠിനമായി നമുക്ക് ശ്രമിക്കാം. അന്യോ
ന്യം സഹായം ആകുന്ന കാര്യങ്ങൾ ചെയ്യുവാ
നായി നമുക്കുശ്രമിക്കാം. 20ഭക്ഷണത്തിനുവേണ്ടി
ദൈവപ്രവർത്തനത്തെ നശിപ്പിക്കരുത്. ഏതു
ഭക്ഷണവസ്തുവും ഭക്ഷിക്കുന്നതിൽ തെറ്റില്ല.
ഒരാളുടെ ഭക്ഷണം മറ്റൊരാൾക്ക് പതനം വരുത്തു
ന്നുവെങ്കിൽ അവൻ തെറ്റാണ് ചെയ്യുന്നത്.
21മാംസം ഭക്ഷിക്കുന്നതും, വീഞ്ഞു കുടിക്കുന്നതും
നിന്റെ സഹോദരങ്ങളെ പാപത്തിൽ വീഴിക്കു
ന്നുവെങ്കിൽ അത് ഭക്ഷിക്കാതിരിക്കുന്നതാണ്
നല്ലത്. സഹോദരൻ നിലം തെറ്റി വീഴാൻ വരു
ത്തുന്ന ഒന്നും ചെയ്യാതിരിക്കുന്നതാണ് നല്ലത്.

22ഇക്കാര്യങ്ങളിലുള്ള നിന്റെ വിശ്വാസം
നിനക്കും ദൈവത്തിനുമിടയിൽ ഒരു രഹസ്യ
മായി സൂക്ഷിക്കണം. ഒരാൾ ശരിയെന്നു വിചാ
രിക്കുന്ന കാര്യം കുറ്റബോധം കൂടാതെ ചെയ്യു
വാൻ സാധിക്കുന്നവൻ അനുഗ്രഹീതനാണ്.
23ഒരാൾക്കു ശരിയാണെന്ന കാര്യത്തിൽ തീർച്ച
യില്ലാത്തത് എന്തെങ്കിലും ഭക്ഷിക്കുകയാണെ
ങ്കിൽ അവനോടു തന്നെ തെറ്റു ചെയ്യുന്നു.
എന്തുകൊണ്ടെന്നാൽ, അത് ശരിയാണെന്ന്
അവൻ വിശ്വസിക്കുന്നില്ല. ഒരാൾ ശരിയാ
ണെന്നു വിശ്വാസം കൂടാതെ, എന്തെങ്കിലും
ചെയ്താൽ അത് പാപമാണ്.

15 നാം വിശ്വാസം കൊണ്ട് ബലമുള്ളവ
രാണ്. അതിനാൽ അബലരെ നാം സഹാ
യിക്കണം. അവരുടെ ബലഹീനതയിൽ നാം
അവരെ സഹായിക്കണം. 2നമ്മളെത്തന്നെ
പ്രീതിപ്പെടുത്താൻ നാം ശ്രമിക്കരുത്. നാം ഓരോ
രുത്തരും അന്യരെ സന്തോഷിപ്പിക്കണം.
അവരെ സഹായിക്കുവാനായി നാം ഇതു ചെയ്യ
ണം. വിശ്വാസത്തിൽ കൂടുതൽ ഉറപ്പുള്ളവരാ
കാൻ നാം അവരെ സഹായിക്കണം. 3ക്രിസ്തു
പോലും അവനെത്തന്നെ പ്രീതിപ്പെടുത്താ
നായി ജീവിച്ചില്ല. “നിങ്ങളെ അപമാനിച്ചവർ
എന്നെയും കൂടിയാണ് അപമാനിച്ചത്.”* എന്ന്
തിരുവെഴുത്തുകളിൽ എഴുതിയിരിക്കുന്നതു
പോലെയാണത്.
4പണ്ട് എഴുതിയതെല്ലാം തന്നെ നമ്മെ പഠി
പ്പിക്കുവാനായി എഴുതിയതാണ്. നമുക്കു
പ്രത്യാശ ഉണ്ടാകേണ്ട തരത്തിലാണ് അവ എഴു
തിയിരിക്കുന്നത്. തിരുവെഴുത്തുകൾ നമുക്കു
നൽകുന്ന സ്ഥിരോത്സാഹത്തിലും ഉറപ്പിന്മേലും
ആണ് ആ പ്രതീക്ഷ കൈവരുന്നത്. 5സഹന
ശക്തിയും ബലവും ദൈവത്തിൽനിന്നുമാണ്
വരുന്നത്. ക്രിസ്തുവിന്റെ അഭീഷ്ടാനുസ
രണം എല്ലാവരും പരസ്പരം ഐക്യത്തിൽ
ജീവിക്കുവാൻ ദൈവം സഹായിക്കട്ടെയെന്ന്
ഞാൻ പ്രാർത്ഥിക്കുന്നു. 6അങ്ങനെ നമ്മുടെ
കർത്താവായ യേശുക്രിസ്തുവിന്റെ പിതാ
വായ ദൈവത്തെ ഏകഹൃദയത്തോടെയും ഒരേ
സ്വരത്തിലും നിങ്ങൾക്കു കീർത്തിക്കാം.
7ക്രിസ്തു നിങ്ങളെ സ്വീകരിച്ചിരിക്കുന്നതു
കൊണ്ട് നിങ്ങളും പരസ്പരം സ്വീകരിക്കുവിൻ.
ഇതു ദൈവത്തെ മഹത്വപ്പെടുത്തും. 8ദൈവത്തി
ന്റെ വാഗ്ദാനങ്ങൾ ശരിയാണെന്ന് കാണി
ക്കുവാനായിട്ടാണ് ക്രിസ്തു യെഹൂദരുടെ ദാസ
നായത് എന്ന് ഞാൻ നിങ്ങളോടു പറഞ്ഞു.
യെഹൂദരുടെ പിതാക്കന്മാരോട് വാഗ്ദാനം
ചെയ്തത് ദൈവം ചെയ്യും എന്നു തെളിയിക്കു
വാനാണ് ക്രിസ്തു ഇതു ചെയ്തത്. 9ജാതികൾ
അവർക്കു കിട്ടിയ കാരുണ്യത്തിന് ദൈവത്തെ
മഹത്വപ്പെടുത്തേണ്ടതിനും കൂടിയാണ് ക്രിസ്തു
ഇതു ചെയ്തത്. തിരുവെഴുത്തുകളിൽ എഴുതി
യിരിക്കുന്നു,

“അതിനാൽ ജാതികളുടെ ഇടയിൽവച്ച്
ഞാൻ നിനക്കു നന്ദി പറയും. നിന്റെ നാമ
ത്തിന്റെ കീർത്തിക്കായി ഞാൻ പാടും.”
*സങ്കീർത്തനങ്ങൾ 18:49*

10തിരുവെഴുത്തു പറയുന്നു,
“ദൈവത്തിന്റെ ജനത്തോടൊപ്പം ജാതികൾ
സന്തോഷിക്കണം.” *ആവർത്തനം 32:43*

11“ജാതികളായ നിങ്ങൾ ഏവരും ദൈവത്തെ
സ്തുതിക്കുവിൻ; സർവ്വജനവും ദൈവത്തെ
സ്തുതിക്കണം.” എന്നും എഴുതിയിരിക്കുന്നു.”
*സങ്കീർത്തനങ്ങൾ 117:1*

12യെശയ്യാവ് പറയുന്നു,
“യിശ്ശായിയുടെ കുടുംബത്തിൽനിന്നും ഒരാൾ
വരും. ജാതികളെ ഭരിക്കുവാനായി അവൻ വരും.
ജാതികൾക്ക് അവൻ വഴി പ്രതീക്ഷയുണ്ടാകും.”
*യെശയ്യാവ് 11:10*

13നിങ്ങൾ ദൈവത്തിൽ വിശ്വാസമർപ്പിച്ചു
കൊണ്ടിരിക്കുമ്പോൾ പ്രതീക്ഷ തരുന്ന ദൈവം
നിങ്ങളെ ആഹ്ലാദവും സമാധാനവും കൊണ്ട്
നിറയ്ക്കട്ടെ എന്നു ഞാൻ പ്രാർത്ഥിക്കും.
അപ്പോൾ നിങ്ങൾക്ക് കൂടുതൽ കൂടുതൽ പ്രതീ
ക്ഷ കൈവരുകയും പരിശുദ്ധാത്മാവിന്റെ
ശക്തിയാൽ അത് നിങ്ങളിൽനിന്ന് ഒഴുകുകയും
ചെയ്യും.

## പൌലൊസ് തന്റെ വേലയെപ്പറ്റി പറയുന്നു

14എന്റെ സഹോദരങ്ങളേ, നിങ്ങൾ നന്മ
നിറഞ്ഞവരാണെന്നു എനിക്കു തീർച്ചയുണ്ട്.
എല്ലാ അറിവിനാലും നിങ്ങൾ സജ്ജരാണെ
ന്നും പരസ്പരം പഠിപ്പിക്കുവാൻ അതു സഹാ
യകമാകും എന്നും എനിക്കറിയാം. 15എന്നാൽ
നിങ്ങൾ ഓർക്കണമെന്നു ഞാനാഗ്രഹിച്ച ചില
കാര്യങ്ങളെപ്പറ്റി വളരെ തുറന്നു ഞാനെഴുതി.
ദൈവം എനിക്കു പ്രത്യേകമായ ഒരുവരം തന്നതു
കൊണ്ടാണ് ഞാനിതു ചെയ്തത്. 16ക്രിസ്തു
വിന്റെ ശുശ്രൂഷകൻ ആയിരിക്കുക എന്നതാണ്
ആ വരം. ദൈവം, എന്നെ ജാതികളെ സഹായി
ക്കുവാനുള്ള ശുശ്രൂഷകനാക്കി. ദൈവത്തിന്റെ
സുവിശേഷം പഠിപ്പിച്ചുകൊണ്ട് ഞാനവനു
സേവനം ചെയ്തു. ജാതികൾ ദൈവം സ്വീക
രിച്ച ഒരു വഴിപാടാകാമെന്നതുകൊണ്ടും, വിശു
ദ്ധരാക്കപ്പെട്ടതു കൊണ്ടും ഞാനിതു ചെയ്തു.
17അതുകൊണ്ട് ദൈവത്തിനുവേണ്ടി ക്രി
സ്തുയേശുവിൽ ഞാൻ ചെയ്ത കാര്യങ്ങളെ
പ്പറ്റി എനിക്കു മതിപ്പുണ്ട്. 18ഞാൻ തനിയെ
ചെയ്ത കാര്യങ്ങളെപ്പറ്റി ഒന്നും സംസാരി
ക്കില്ല. ദൈവാനുസരണത്തിലേക്ക് ജാതികളെ
നയിക്കുവാൻ ക്രിസ്തു എന്നെക്കൊണ്ട് ചെയ്ത
കാര്യങ്ങളെപ്പറ്റിയേ ഞാൻ സംസാരിക്കയുള്ളൂ.
ഞാൻ പറഞ്ഞതും ചെയ്തതുമായ കാര്യങ്ങൾ
മൂലമാണ് അവർ ദൈവത്തെ അനുസരിച്ചത്.
19വീര്യപ്രവർത്തികളുടെ ശക്തിയാലും അവർ
കണ്ടവൻ കാര്യങ്ങളാലും പരിശുദ്ധാത്മാവി
ന്റെ ശക്തിയാലുമാണ് അവർ ദൈവത്തെ
അനുസരിച്ചത്. യെരൂശലേം മുതൽ ഇല്ലൂര്യ
വരെ ചുറ്റി സഞ്ചരിച്ച് ഞാൻ സുവിശേഷം
പ്രഘോഷിച്ചു. അങ്ങനെ എന്റെ വേലയുടെ
ആ ഭാഗം ഞാൻ തീർത്തു. 20ക്രിസ്തുവിനെപ്പറ്റി
ഒരിക്കൽപ്പോലും കേട്ടിട്ടില്ലാത്ത ജനങ്ങളുള്ള
സ്ഥലങ്ങളിൽ സുവിശേഷം പ്രഘോഷിക്കു
വാൻ ഞാൻ എപ്പോഴും ആഗ്രഹിക്കുന്നു. മറ്റൊ
രാൾ നേരത്തേ തന്നെ പണിതുയർത്തിയ വേല
യിൽ പ്രവർത്തിക്കാൻ എനിക്ക് ആഗ്രഹമില്ലാ
ത്തതുകൊണ്ടാണ് ഞാനിതു ചെയ്യുന്നത്.
21പക്ഷേ തിരുവെഴുത്തുകളിൽ എഴുതിയിരി
ക്കുന്നു:
“അവനെപ്പറ്റി പറഞ്ഞു കേട്ടിട്ടില്ലാത്തവർ,
അവനെ കാണും; അവനെക്കുറിച്ചു കേട്ടിട്ടില്ലാ
ത്തവർ മനസ്സിലാക്കും.” *യെശയ്യാവ് 52:15*

---

**“നിങ്ങളെ … അപമാനിച്ചത്”** ഉദ്ധരണി സങ്കീ. 69:9.

### റോം സന്ദർശിക്കുവാനുള്ള പൌലൊസിൻെറ പദ്ധതി

22അതിനാലാണ് നിങ്ങളുടെ അടുത്തേയ്ക്കു
ള്ള എൻെറ വരവ് പലപ്രാവശ്യം തടയപ്പെട്ടത്.
23ഇപ്പോൾ ഇവിടങ്ങളിലെ എൻെറ വേല
ഞാൻ തീർത്തു. പലവർഷങ്ങളായി നിങ്ങളെ
സന്ദർശിക്കുവാൻ ഞാനാഗ്രഹിക്കുന്നു. 24അതി
നാൽ ഞാൻ സ്പാന്യയിലേക്കു പോകുമ്പോൾ
നിങ്ങളെ സന്ദർശിക്കും. അതേ, നിങ്ങളെ സന്ദർ
ശിച്ച് നിങ്ങളുടെ സാന്നിദ്ധ്യത്തിൽ അല്പകാലം
സന്തോഷിക്കുവാനും സ്പാന്യയിലേക്കുള്ള
യാത്രയിൽ സാധിക്കുമെന്നു ഞാൻ കരുതുന്നു.
അപ്പോൾ നിങ്ങൾക്ക് എന്നെ യാത്രയ്ക്കിടയിൽ
സഹായിക്കുകയും ചെയ്യാം. 25ഇപ്പോൾ ഞാൻ
ദൈവത്തിൻെറ ജനത്തെ സഹായിക്കുവാ
നായി യെരൂശലേമിലേക്കു പോകുകയാണ്.
26യെരൂശലേമിലുള്ള ദൈവജനത്തിൽ ചിലർ
ദരിദ്രരാണ്. മക്കെദൊന്യക്കാരും ആഖായിക്കാരും
യെരൂശലേമിലുള്ള പാവങ്ങളായ ദൈവജന
ത്തിനു സംഭാവന നൽകുവാൻ തീരുമാനിച്ചിരി
ക്കുന്നു. 27സന്തോഷത്തോടെ ഇത് ചെയ്യാൻ
അവർ തീരുമാനിച്ചിരിക്കുന്നു. എങ്കിലും യഥാർ
ത്ഥത്തിൽ അവർക്ക് അങ്ങനെ ചെയ്യാനുള്ള
ബാദ്ധ്യതയുമുണ്ട്. ജാതികൾ യെഹൂദരുടെ
ആത്മീയാനുഗ്രഹങ്ങളിൽ പങ്കുപറ്റിയതു
കൊണ്ട് യെഹൂദരെ ജാതികൾ തങ്ങൾക്കുള്ളതു
കൊടുത്തു സഹായിക്കണം. 28യെരൂശലേമിലെ
ദരിദ്രർക്കായി സംഭരിച്ച പണം ഭദ്രമായി
അവരെ ഏല്പിച്ചു എന്നു എനിക്കു ഉറപ്പുവരണം.
ഈ ജോലി തീർത്തതിനുശേഷം ഞാൻ സ്പാ
ന്യയിലേക്കു പോകും. സ്പാന്യയിലേക്കുള്ള
യാത്രയ്ക്കിടയിൽ നിങ്ങളെ കാണുവാനായി
ഞാൻ വരും. 29നിങ്ങളെ സന്ദർശിക്കുമ്പോൾ
ക്രിസ്തുവിൻെറ അനുഗ്രഹം മുഴുവനും നിങ്ങൾ
ക്കായി ഞാൻ കൊണ്ടുവരുമെന്ന് എനിക്ക
റിയാം.

30സഹോദരങ്ങളേ, എനിക്കുവേണ്ടി ദൈവ
ത്തോടു പ്രാർത്ഥിച്ചുകൊണ്ട്, എൻെറ വേല
യിൽ നിങ്ങളെന്നെ സഹായിക്കണമെന്നു
ഞാൻ അഭ്യർത്ഥിക്കുന്നു. ക്രിസ്തുവിനെ പ്രതി
യും പരിശുദ്ധാത്മാവിൽനിന്നു നമ്മിലേക്കു
വന്ന സ്നേഹത്തെ പ്രതിയും, എനിക്കുവേണ്ടി,
എന്നോടൊപ്പം ചേർന്ന് ആത്മാർത്ഥമായി
പ്രാർത്ഥിക്കണമെന്ന് നിങ്ങളോടു ഞാൻ അഭ്യർ
ത്ഥിക്കുന്നു. 31യെഹൂദ്യയിലുള്ള അവിശ്വാസി
കളിൽനിന്ന് എന്നെ രക്ഷിക്കണമെന്നും, യെരൂ
ശലേമിലേക്കു ഞാൻ കൊണ്ടുചെല്ലുന്ന ഈ
സഹായം അവരെ സന്തോഷമുള്ളവരാക്കണ
മെന്നും നിങ്ങൾ പ്രാർത്ഥിക്കുക. 32പിന്നെ, ദൈ
വഹിതമെങ്കിൽ നിങ്ങളുടെയടുത്ത് ഞാൻ
വരും. ഞാൻ നിങ്ങളുടെ അടുത്തേക്ക് സന്തോഷ
പൂർവ്വം വരികയും നിങ്ങളോടൊപ്പം വിശ്രമി
ക്കുകയും ചെയ്യും. 33സമാധാനം നൽകുന്ന
ദൈവം നിങ്ങളോടൊപ്പം ഉണ്ടാകട്ടെ. ആമേൻ.

### ഉപസംഹാരം

16 നമ്മുടെ സഹോദരി ‘ഫേബയെ’ വിശ്വ
സിക്കാമെന്നു നിങ്ങൾ അറിയണമെന്നു
ഞാൻ ആഗ്രഹിക്കുന്നു. ‘കെംക്രെയ’ സഭയിലെ
ഒരു പ്രത്യേകസഹായി ആണ് അവൾ.
2ക്രിസ്തുവിൽ അവളെ സ്വീകരിക്കണമെന്നു
ഞാൻ ആവശ്യപ്പെടുന്നു. ദൈവത്തിൻെറ ജന
ത്തിനു അനുയോജ്യമായ പാതയിലൂടെ അവ
ളെ സ്വീകരിക്കേണം. നിങ്ങളിൽനിന്ന് അവ
ൾക്ക് ആവശ്യമുള്ളതെല്ലാം നൽകി അവളെ
സഹായിക്കുക. അവൾ എന്നെയും മറ്റനേക
രെയും ഏറെ സഹായിച്ചു.

3പ്രിസ്കയെയും അക്വിലാവെയും വന്ദനം
ചെയ്യുക. ക്രിസ്തുയേശുവിൽ അവർ എന്നോ
ടൊപ്പം പ്രവർത്തിക്കുന്നു. 4എൻെറ ജീവരക്ഷ
യ്ക്കായി അവർ അവരുടെ തന്നെ ജീവനെ
അപകടപ്പെടുത്തി. ഞാനും എല്ലാ ജാതികളുടെ
സഭകളും അവരോടു നന്ദിയുള്ളവരാണ്. 5അവ
രുടെ വീട്ടിൽ ഒത്തുകൂടുന്ന സഭയ്ക്കും വന്ദനം
പറയുവിൻ.

എൻെറ പ്രിയ സുഹൃത്തായ എപ്പൈനെത്തൊ
സിനും വന്ദനം പറയുവിൻ. എന്നെക്കാൾ
മുമ്പിൽ അവർ ക്രിസ്തുവിൻെറ വിശ്വാസിക
ളായി. ആസ്യയിൽനിന്നും ക്രിസ്തുവിനെ
അനുഗമിച്ച ആദ്യ ആളാണ് അവൻ. 6നിങ്ങ
ൾക്കുവേണ്ടി കഠിനാദ്ധ്വാനം ചെയ്ത മറിയ
യ്ക്കും വന്ദനം പറയുവിൻ. 7എന്നോടൊപ്പം
തടവിലുണ്ടായിരുന്നവരും എൻെറ ബന്ധുക്കളു
മായ അന്ത്രൊനിക്കൊസിനും, യൂനിയാവിനും
വന്ദനം പറയുവിൻ. അപ്പൊസ്തലരിൽ പ്രമു
ഖരാണ് അവർ. 8ക്രിസ്തുവിൽ എൻെറ പ്രിയ
സ്നേഹിതനായ അംപ്ലിയാത്തൊസിനും വന്ദ
നം പറയുവിൻ. 9ഉർബ്ബാനൊസിനും വന്ദനം
പറയുക. അവൻ ക്രിസ്തുവിനു വേണ്ടിയുള്ള
എൻെറ സഹപ്രവർത്തകനാണ്. എൻെറ പ്രിയ
സുഹൃത്തായ സ്താക്കുവിനും വന്ദനം പറയു
വിൻ. 10ക്രിസ്തുവിനെ സത്യമായും സ്നേഹി
ക്കുന്നുവെന്ന് പരീക്ഷിച്ചു തെളിഞ്ഞ അപ്പെലേ
സിനും വന്ദനം പറയുവിൻ. അരിസ്തൊബൂ
ലൊസിൻെറ കുടുംബത്തിൽപ്പെട്ട എല്ലാവ
ർക്കും വന്ദനം പറയുവിൻ. 11കർത്താവിൽ ആ
യിരിക്കുന്ന നർക്കിസ്സൊസിൻെറ കുടുംബത്തി
നും എൻെറ ബന്ധുവായ ഹെരോദിയോനും
വന്ദനം പറയുവിൻ.

12കർത്താവിനായി കഠിനവേല ചെയ്യുന്ന
ത്രുഫൈനെക്കും ത്രുഫോസെക്കും വന്ദനം പറ
യുവിൻ. കർത്താവിനായി കഠിനപ്രയത്നം നട
ത്തിയവളും എൻെറ സുഹൃത്തുമായ പെർസി
സിനും വന്ദനം പറയുവിൻ. 13കർത്താവിനായി
ഒരു പ്രത്യേക വ്യക്തിയായ രൂഫൊസിനെയും
എനിക്ക് അമ്മയെപ്പോലെയായ അവൻെറ
അമ്മയ്ക്കും വന്ദനം പറയുവിൻ. 14അസുംക്രി
തൊസിനും, പ്ലെഗോനും, ഹെർമ്മോസിനും,
പത്രൊബാസിനും, ഹെർമ്മാസിനും അവരോ
ടൊപ്പമുള്ള എല്ലാ സഹോദരങ്ങൾക്കും വന്ദനം
പറയുവിൻ. 15ഫിലൊലൊഗൊസിനും, യൂലി
യെക്കും നെരെയുസിനും അവൻെറ സഹോദരി
യ്ക്കും ഒലുമ്പാസിനും അവരോടൊപ്പമുള്ള
എല്ലാ വിശ്വാസികൾക്കും വന്ദനം പറയുവിൻ.
16നിങ്ങൾ പരസ്പരം കാണുമ്പോൾ വിശുദ്ധ
മായ ഒരു ചുംബനത്താൽ വന്ദനം പറയുവിൻ.
ക്രിസ്തുവിലെ എല്ലാ സഭകളും നിങ്ങൾക്കു
വന്ദനം പറയുന്നു.

17സഹോദരങ്ങളേ, ജനങ്ങളിൽ പരസ്പരം
എതിർപ്പുണ്ടാക്കുന്ന ആളുകളെക്കുറിച്ച് വളരെ
ശ്രദ്ധാലുക്കളാകണമെന്ന് ഞാനാവശ്യപ്പെടു
ന്നു. മറ്റൊരുവൻെറ വിശ്വാസത്തിനു ഇളക്കം
തട്ടിക്കുന്ന ഒരുവനെ വളരെ സൂക്ഷിക്കണം.
നിങ്ങൾ മനസ്സിലാക്കിയിട്ടുള്ള സത്യമായ ഉപ
ദേശങ്ങൾക്ക് എതിരായുള്ളവരാണ് അവർ.
അവരിൽനിന്നും അകന്നു നിൽക്കുക. 18കാരണം
അത്തരക്കാർ കർത്താവായ ക്രിസ്തുവിനെയല്ല

സഹായിക്കുന്നത് പിന്നെയോ അവരുടെ വയ
റിനെ ആണ്. മൃദുലഭാഷണവും പുകഴ്ത്തലും
കൊണ്ട് അവർ നിഷ്കളങ്കമനസ്കരായ ആളു
കളെ വഞ്ചിച്ചുകൊണ്ടിരിക്കുന്നു. 19നിങ്ങൾ
അനുസരണമുള്ളവരാണെന്ന് എല്ലാം വിശ്വാ
സികളും കേട്ടതിനാൽ ഞാൻ സന്തോഷി
ക്കുന്നു. പക്ഷേ നല്ലതിനെപ്പറ്റി നിങ്ങൾ ബുദ്ധി
യുള്ളവരാകണമെന്ന് ഞാനാഗ്രഹിക്കുന്നു. ദുഷ്
കൃത്യങ്ങൾ ഒന്നും നിങ്ങൾ അറിയരുതെന്നു കൂടി
യും ഞാനാഗ്രഹിക്കുന്നു.

20സമാധാനം കൊണ്ടുവരുന്ന ദൈവം താമ
സിയാതെ, സാത്താനെ പരാജയപ്പെടുത്തു
കയും അവൻെറമേൽ നിങ്ങൾക്ക് ശക്തി നൽകു
കയും ചെയ്യും. നമ്മുടെ കർത്താവായ ക്രിസ്തു
യേശുവിൻെറ കാരുണ്യം നിങ്ങളോടൊപ്പമുണ്ടാ
കട്ടെ.

21എൻെറ സഹപ്രവർത്തകനായ തിമൊഥെ
യൊസും നിങ്ങൾക്കു വന്ദനം പറയുന്നു.
എൻെറ ബന്ധുക്കളായ ലൂക്യൊസും, യാസോ
നും സോസിപത്രൊസും നിങ്ങൾക്കു വന്ദനം
പറയുന്നു.

22പൌലൊസ് പറയുന്ന ഇക്കാര്യങ്ങളെക്കു
റിച്ച് കത്തെഴുതിക്കൊണ്ടിരിക്കുന്ന തെർതൊസ്
എന്ന ഞാനും ക്രിസ്തുവിൽ നിങ്ങൾക്കു
വന്ദനം പറയുന്നു.

23എൻെറയും മുഴുവൻ സഭകളുടെയും ആതി
ഥേയനായ ഗായൊസും നിങ്ങൾക്കു വന്ദനം
പറയുന്നു. ഇവിടുത്തെ നഗര ഖജാൻജിയായ
എരസ്തൊസും നമ്മുടെ സഹോദരനായ ക്വർ
ത്തൊസും നിങ്ങൾക്കു വന്ദനം പറയുന്നു. 24*

25നിങ്ങളെ വിശ്വാസത്തിൽ ഉറപ്പുള്ളവരാ
ക്കാൻ കഴിയുന്ന ദൈവത്തിനു മഹത്വം.
നിങ്ങളെ ശക്തരാക്കുവാനായി ഞാനുപയോ
ഗിച്ച സുവിശേഷം ദൈവം ഉപയോഗിക്കും.
ഞാൻ ജനങ്ങളോടു പറയുന്ന ക്രിസ്തുവിനെ
പ്പറ്റിയുള്ള സുവിശേഷം ആണത്. ദൈവം വെ
ളിപ്പെടുത്തിയ രഹസ്യസത്യം ആ സുവിശേഷം
ആണ്.

കാലത്തിൻെറ തുടക്കം മുതൽ ആ രഹസ്യ
സത്യം മറച്ചിരിക്കുകയായിരുന്നു. 26പക്ഷേ ആ
രഹസ്യസത്യം ഇപ്പോൾ നമ്മളെ കാണിച്ചിരി
ക്കുന്നു. ആ സത്യം എല്ലാവർക്കുമായി വെളിപ്പെ
ടുത്തിയിരിക്കുന്നു. പ്രവാചകന്മാർ എഴുതിയ
കാര്യങ്ങളിലൂടെ അത് വെളിവാക്കിയിരിക്കുന്നു.
എന്നും ജീവിക്കുന്ന ദൈവത്തിൽ വിശ്വസിക്കു
വാനും അനുസരിക്കുവാനും ആ രഹസ്യസത്യം
എല്ലാ ജനങ്ങൾക്കും വെളിപ്പെടുത്തണമെ
ന്നാണ് ദൈവം കല്പിച്ചത്. 27സർവ്വജ്ഞാനി
യായ ഏക ദൈവത്തിന് യേശു ക്രിസ്തു
മുഖേന എന്നേക്കും മഹത്വം. ആമേൻ.

---

**വാക്യം 24:** ചില ഗ്രീക്കു പതിപ്പുകളിൽ 24ാം വാക്യം കുറച്ചുകൂടിയുണ്ട്: "കർത്താവായ യേശുക്രിസ്തുവിൻെറ കൃപ നിങ്ങൾ എല്ലാവരോടുംകൂടെ ഇരിക്കുമാറാകട്ടെ. ആമേൻ." കൂടാതെ 25-27 വാക്യങ്ങളും ചേർത്തിട്ടില്ല.

# കൊരിന്ത്യർക്ക് എഴുതിയ ഒന്നാം ലേഖനം

1 പൌലൊസ് എഴുതുന്നത്., ക്രിസ്തുയേശു
വിൻെറ അപ്പൊസ്തലനായി ഞാൻ വിളിക്ക
പ്പെട്ടു. ദൈവത്തിൻെറ ആഗ്രഹമതായിരുന്നു.
ക്രിസ്തുവിൽ നമ്മുടെ സഹോദരനായ സോ
സ്തെനേസും ചേർന്ന് ശുഭാശംസകൾ അറിയി
ക്കുന്നത്.
2ക്രിസ്തുയേശുവിൽ വിശുദ്ധരാക്കപ്പെട്ടവ
രായ കൊരിന്തിലെ ദൈവസഭയ്ക്ക്., നിങ്ങൾ
ദൈവത്തിൻെറ വിശുദ്ധരായി വിളിക്കപ്പെട്ടു.
അവരുടേയും നമ്മുടേയും കർത്താവായ യേശു
ക്രിസ്തുവിൻെറ നാമത്തിൽ വിശ്വസിക്കുന്ന
എല്ലാവരോടുമൊപ്പമാണ് നിങ്ങളും വിളിക്ക
പ്പെട്ടത്:
3നമ്മുടെ പിതാവായ ദൈവത്തിൽനിന്നും
കർത്താവായ ക്രിസ്തുയേശുവിൽനിന്നും നി
ങ്ങൾക്കു കൃപയും സമാധാനവും.

### പൌലൊസ് ദൈവത്തിനു നന്ദി പറയുന്നു

4ക്രിസ്തുയേശുവിലൂടെ നിങ്ങളിൽ കൃപ
ചൊരിഞ്ഞതിന് നിങ്ങൾക്കായി ഞാൻ എൻെറ
ദൈവത്തോടു എല്ലായ്പ്പോഴും നന്ദി പറ
യുന്നു. 5നിങ്ങൾ യേശുക്രിസ്തുവിൽ എല്ലാത്ത
രത്തിലും അനുഗൃഹീതർ. നിങ്ങളുടെ സമസ്ത
അറിവിലും എല്ലാ സംസാരത്തിലുമാണ് നി
ങ്ങൾ അനുഗൃഹീതരായത്. 6ക്രിസ്തുവിനെ സം
ബന്ധിച്ചുള്ള സത്യം നിങ്ങളിൽ തെളിയിക്ക
പ്പെട്ടിരിക്കുന്നു. 7നമ്മുടെ കർത്താവായ യേശു
ക്രിസ്തു വീണ്ടും വരുന്നതു കാത്തിരിക്കുന്ന
നിങ്ങൾക്ക് അതുകൊണ്ട് ദൈവീകമായ എല്ലാ
വരങ്ങളും ലഭിച്ചിരിക്കുന്നു. 8അവസാനംവരെ
യേശു നിങ്ങളെ ശക്തരായി കാക്കും. നമ്മുടെ
കർത്താവായ യേശുക്രിസ്തു വീണ്ടും വരുന്ന
ദിവസം നിങ്ങളിൽ ഒരു തെറ്റും ഉണ്ടാകാതി
രിക്കുംവിധം അവൻ നിങ്ങളെ ശക്തരായി
കാക്കും. 9ദൈവം വിശ്വസ്തനാകുന്നു. തൻെറ
പുത്രനും നമ്മുടെ കർത്താവുമായ യേശു
ക്രിസ്തുവുമൊത്ത് ജീവിതം പങ്കുവയ്ക്കാൻ
നിങ്ങളെ വിളിച്ചവൻ അവനാകുന്നു.

### കൊരിന്ത്യയിലെ സഭയുടെ പ്രശ്നങ്ങൾ

10സഹോദരന്മാരേ, നമ്മുടെ കർത്താവായ
യേശുക്രിസ്തുവിൻെറ നാമത്തിൽ ഞാൻ
നിങ്ങളോട് യാചിക്കുകയാണ്. നിങ്ങൾക്കിട
യിൽ വിഘടനമില്ലാത്തവിധം നിങ്ങൾ ഒത്തൊ
രുമയോടെ പ്രവർത്തിക്കണമെന്ന് ഞാൻ യാചി
ക്കുന്നു. ഒരേ ചിന്തയും ഒരേ ലക്ഷ്യവുംകൊണ്ട്
നിങ്ങൾ പൂർണ്ണമായും ഒത്തുചേരണമെന്നു
ഞാൻ യാചിയ്ക്കുന്നു. 11എൻെറ സഹോദര
സഹോദരിമാരേ, ക്ളോവയുടെ കുടുംബത്തിൽ
പ്പെട്ട ചിലർ നിങ്ങളെപ്പറ്റി എന്നോടു പറഞ്ഞു.
നിങ്ങൾക്കിടയിൽ തർക്കങ്ങളുള്ളതായി ഞാന
റിഞ്ഞു. 12ഇതാണ് ഞാനുദ്ദേശിക്കുന്നത്: നിങ്ങ
ളിലൊരാൾ,“ഞാൻ പൌലൊസിൻെറ ആളാണ്
എന്നു പറയുന്നു; മറ്റൊരാൾ പറയുന്നു,“ഞാൻ
അപ്പൊല്ലോസിൻെറ ആളാണ്” വേറൊരാൾ,
“ഞാൻ കേഫായുടെ (പത്രൊസ്) ആളാണ്”
എന്നും പറയുന്നു; ഇനിയുമൊരാൾ പറയുന്നു,
“ഞാൻ ക്രിസ്തുവിൻെറ ആളാണ്” എന്നാണ്.
13ക്രിസ്തുവിനെ പല സംഘങ്ങളായി വിഭജി
ക്കാനാവില്ല. പൌലൊസ് നിങ്ങൾക്കായി ക്രൂ
ശിക്കപ്പെട്ടോ? ഇല്ല! പൌലൊസിൻെറ നാമ
ത്തിലാണോ നിങ്ങൾ സ്നാനപ്പെട്ടത്? അല്ല!
14ക്രിസ്പൊസിനെയും ഗായൊസിനെയുമ
ല്ലാതെ നിങ്ങളിൽ ആരെയും ഞാൻ സ്നാനപ്പെ
ടുത്തിയില്ല. എന്നതിന് ഞാൻ നന്ദി പറയുന്നു.
15കാരണം നിങ്ങളിലാർക്കും ഇപ്പോൾ എൻെറ
നാമത്തിലാണ് നിങ്ങൾ സ്നാനപ്പെട്ടതെന്ന്
പറയാൻ കഴിയില്ലല്ലോ. 16(സ്തെഫാനൊസി
ൻെറ കുടുംബത്തെയും ഞാൻ സ്നാനപ്പെടു
ത്തിയിട്ടുണ്ട്. മറ്റാരെയും ഞാൻ തന്നെ സ്നാന
പ്പെടുത്തിയതായി ഞാൻ ഓർമ്മിക്കുന്നില്ല.)
17ആളുകളെ സ്നാനപ്പെടുത്തുന്ന ജോലി
ക്രിസ്തു എന്നെ ഏല്പിച്ചിട്ടില്ല. സുവിശേഷം
പറയുക എന്ന ജോലിയാണ് ക്രിസ്തു എനിക്കു
നൽകിയത്. ലൌകീകവിജ്ഞാനവാക്കുകൾ
ഉപയോഗിക്കാതെ സുവിശേഷം പറയാനാണ്
ക്രിസ്തു എന്നെ അയച്ചത്. അത്തരം വിജ്ഞാ
നത്തിൻെറ വാക്കുകൾ ഞാൻ ഉപയോഗിച്ചി
രുന്നുവെങ്കിൽ ക്രിസ്തുവിൻെറ കുരിശിൻെറ
ശക്തി നഷ്ടമായേനെ.

### ദൈവത്തിൻെറ ശക്തിയും ക്രിസ്തുവിലെ വിജ്ഞാനവും

18നഷ്ടപ്പെട്ടവർക്കു കുരിശിൻെറ ഉപദേശ
ങ്ങൾ വിഡ്ഢിത്തങ്ങളാണ്. പക്ഷേ രക്ഷിക്ക
പ്പെടുന്നവരായ നമുക്ക് അത് ദൈവീകശക്തി
യും ആകുന്നു. 19തിരുവെഴുത്തുകളിൽ ഇങ്ങനെ
എഴുതിയിരിക്കുന്നു:

“വിജ്ഞാനികളുടെ വിജ്ഞാനം ഞാൻ നശി
പ്പിക്കും. ബുദ്ധിമാന്മാരുടെ ബുദ്ധി ഞാൻ അർ
ത്ഥമില്ലാത്തതാക്കും.” *യെശയ്യാവ് 29:14*

20എവിടെയാണു വിജ്ഞാനി? വിദ്യാഭ്യാസ
മുള്ളവനെവിടെ? ഇക്കാലത്തെ തത്വചിന്തകൻ
എവിടെ? ലോകത്തിൻെറ വിജ്ഞാനത്തെ
ദൈവം വിഡ്ഢിത്തമാക്കി. 21ദൈവത്തിൻെറ
വിജ്ഞാനംകൊണ്ട് അദ്ദേഹം ഉദ്ദേശിച്ചത്
ഇതാണ്. ഐഹികമായ വിജ്ഞാനത്തിലൂടെ
ലോകം ദൈവത്തെ അറികയില്ല. അതിനാൽ
അതു വിശ്വസിക്കുന്നവരെ രക്ഷിക്കാൻ ദൈവം
ഭോഷത്വമെന്ന് നമുക്കു തോന്നുന്ന സന്ദേശം
അയച്ചു. 22യെഹൂദർ വീര്യപ്രവൃത്തികൾ തെളി
വായി ആവശ്യപ്പെടുന്നു. യവനന്മാർക്കു വി
ജ്ഞാനമാണു വേണ്ടത്. 23എന്നാൽ ഞങ്ങൾ
ഇങ്ങനെ പ്രസംഗിക്കുന്നു. ക്രിസ്തു ക്രൂശിക്ക
പ്പെട്ടു. യെഹൂദർക്ക് അതൊരു വലിയ മനോവി
ഷമമാകുന്നു. ജാതികൾക്ക് അതൊരു ഭോഷ
ത്തവും. 24ദൈവത്താൽ വിളിക്കപ്പെട്ട യെഹൂ
ദനും യവനനും ക്രിസ്തു ദൈവത്തിൻെറ
ശക്തിയും ദൈവത്തിൻെറ വിജ്ഞാനവുമാ

കുന്നു. 25ദൈവത്തിന്റെ വിഡ്ഢിത്തം പോ
ലും മനുഷ്യരുടെ വിജ്ഞാനത്തേക്കാൾ മികച്ച
താകുന്നു. അവന്റെ ദൗർബ്ബല്യംപോലും മനു
ഷ്യരെക്കാൾ ശക്തവുമാകുന്നു.
26സഹോദര സഹോദരിമാരെ, ദൈവം
നിങ്ങളെ വിളിച്ചിരിക്കുന്നു. അതേപ്പറ്റി ചിന്തി
ക്കുക! വിജ്ഞാനത്തെ ലോകം വിധിയ്ക്കുന്ന
പ്രകാരം നിങ്ങളിൽ അധികംപേരും വിജ്ഞാ
നികളല്ല, മിക്കവരും വലിയ സ്വാധീനമുള്ളവ
രല്ല. മിക്കവരും പ്രധാന കുടുംബങ്ങളിൽനിന്നു
ള്ളവരുമല്ല. 27എന്നാൽ വിജ്ഞാനികളെ നാണം
കെടുത്താൻ ദൈവം ലോകത്തിലെ ഭോഷത്വ
മായതു തിരഞ്ഞെടുത്തു.ശക്തരായവരെ നാണം
കെടുത്താൻ ദൈവം ലോകത്തിലെ ദുർബലമാ
യതിനെ തെരഞ്ഞെടുത്തു. 28ലോകം അപ്രധാന
മെന്നു കരുതുന്നതിനെയും ദൈവം തെരഞ്ഞെ
ടുത്തു. ലോകം വെറുക്കുകയും തള്ളുകയും ചെ
യ്തതിനെ അവൻ തെരഞ്ഞെടുത്തു. ലോകം
പ്രധാനമെന്നു കരുതുന്നതിനെ തകർക്കുകയാ
ണവന്റെ ലക്ഷ്യം. 29തന്റെ മുന്നിൽ ആരും
അഹങ്കരിക്കാതിരിക്കാനാണ് അവൻ ഇങ്ങനെ
ചെയ്തത്. 30നിങ്ങളെ യേശുക്രിസ്തുവിന്റെ
ഭാഗമാക്കിയത് ദൈവമാണ്. ക്രിസ്തു നമുക്കു
ദൈവീകവിജ്ഞാനമായി. ദൈവത്തിൽ നമ്മൾ
നീതീകരിക്കപ്പെടുവാനും പാപങ്ങളിൽനിന്നു
മോചിപ്പിക്കപ്പെടുവാനും അവനാണു കാരണം.
നമ്മൾ വിശുദ്ധരാകുവാനും ക്രിസ്തുവാണു
കാരണം. 31അതിനാൽ, തിരുവെഴുത്തിൽ പറയു
മ്പോലെ, "പ്രശംസിക്കുന്നവൻ കർത്താവിൽ
മാത്രം പ്രശംസിക്കട്ടെ." *

## ക്രൂശിതനായ ക്രിസ്തുവിനെപ്പറ്റിയുള്ള സന്ദേശം

2 പ്രിയപ്പെട്ട സഹോദരീ സഹോദരന്മാരേ,
ഞാൻ നിങ്ങളുടെയടുത്തേക്കു വന്നപ്പോൾ
ദൈവത്തെപ്പറ്റിയുള്ള സത്യം ജ്ഞാനത്തിന്റെ
വളച്ചുകെട്ടില്ലാതെ നിങ്ങളോടു ഞാൻ പറ
ഞ്ഞു. 2നിങ്ങളോടൊപ്പമായിരുന്നപ്പോൾ യേശു
ക്രിസ്തുവിനെയും അവന്റെ ക്രൂശുമരണത്തെ
യുമൊഴിച്ച് എല്ലാം മറക്കാൻ ഞാൻ തീരുമാ
നിച്ചു. 3നിങ്ങളുടെയടുത്തു വന്നപ്പോൾ ഞാൻ
ക്ഷീണിതനും ഭയംകൊണ്ടു വിറയ്ക്കുന്നവനു
മായിരുന്നു. 4എന്റെ ബോധനവും ഉപദേശവും
ആളുകളെ നിർബന്ധിക്കുന്ന ജ്ഞാനത്തിന്റെ
വാക്കുകളായിരുന്നില്ല. പക്ഷേ ആത്മാവു നൽ
കുന്ന ശക്തി എന്റെ ഉപദേശത്തിന്റെ തെളി
വായിരുന്നു. 5നിങ്ങളുടെ വിശ്വാസം ദൈവത്തി
ന്റെ ശക്തിയിലധിഷ്ഠിതമാകുവാനാണ്; മനു
ഷ്യന്റെ ജ്ഞാനത്തിലാകുവാനല്ല ഞാൻ ഇതു
ചെയ്തത്.

## ദൈവത്തിന്റെ ജ്ഞാനം

6ജ്ഞാനത്തെ ഞങ്ങൾ പക്വതയുള്ള ജനങ്ങ
ൾക്കു പഠിപ്പിച്ചു കൊടുക്കുന്നു. എന്നാലത് ഐ
ഹികജ്ഞാനമല്ല. ഈ ലോകത്തിലെ ഭരണാധി
കാരികളുടെ ജ്ഞാനമല്ല അത്. ആ ഭരണാധി
കാരികൾക്ക് തങ്ങളുടെ ശക്തി നഷ്ടപ്പെടുക
യാണ്.7എന്നാൽ ഞങ്ങൾ പറയുന്നത് ദൈവ
ത്തിന്റെ രഹസ്യജ്ഞാനത്തെപ്പറ്റിയാണ്. ഈ
ജ്ഞാനം ജനങ്ങളിൽനിന്നും മറഞ്ഞിരിയ്ക്കു
കയാണ്. നമ്മുടെ മഹത്വത്തിനായി ദൈവം
ഈ ജ്ഞാനത്തെ ഒരുക്കിയിരിക്കുന്നു. ലോകാരം
ഭത്തിനു മുമ്പു തന്നെ അവനതു ആസൂത്രണം
ചെയ്തിരുന്നു. 8ഈ ലോകത്തിലെ ഭരണാധി
കാരികളിലൊരുവനുപോലും ആ ജ്ഞാനം
മനസ്സിലായില്ല. അറിഞ്ഞിരുന്നുവെങ്കിൽ അ
വർ മഹത്വത്തിന്റെ കർത്താവിനെ ക്രൂശിക്കു
കയില്ലായിരുന്നു. 9പക്ഷേ തിരുവെഴുത്തുകളിൽ
എഴുതപ്പെട്ടിരിക്കുന്ന പോലെ,

"തന്നെ സ്നേഹിക്കുന്നവർക്കായി ദൈവം
ഒരുക്കിയിട്ടുള്ളത് ആരും കണ്ടിട്ടില്ല, ആരും
കേട്ടിട്ടില്ല, ആർക്കും തോന്നിയിട്ടുമില്ല."
*യെശയ്യാവ് 64:4*

10പക്ഷേ ദൈവം നമുക്കിതെല്ലാം ആത്മാവി
ലൂടെ കാണിച്ചു തന്നിരിക്കുന്നു.
ആത്മാവ് എല്ലാം അറിയുന്നു. ദൈവത്തിന്റെ
ഏറ്റവും ഗഹനമായ രഹസ്യങ്ങൾപോലും
ആത്മാവിനറിയാം. 11അതിങ്ങനെയാണ്: ഒരാ
ൾക്കും മറ്റൊരുവന്റെ മനസ്സറിയാനാവില്ല.
അയാളുടെ ഉള്ളിൽ വസിക്കുന്ന അയാളുടെ
ആത്മാവിനു മാത്രമേ ആ ചിന്തകളറിയാൻ കഴി
യൂ. ദൈവത്തിനും അങ്ങനെ തന്നെ. ദൈവത്തി
ന്റെ ചിന്തകൾ ആർക്കുമറിയില്ല. ദൈവത്തി
ന്റെ ആത്മാവിനേ ആ ചിന്തകളറിയൂ. 12ലോക
ത്തിന്റെ ആത്മാവിനെ നാം സ്വീകരിച്ചിട്ടില്ല.
പക്ഷേ ദൈവത്തിൽനിന്നുള്ള ആത്മാവിനെ
നാം സ്വീകരിച്ചു. ദൈവം നമുക്കു തന്ന കാര്യ
ങ്ങളെ അറിയുവാൻ കഴിയുന്ന വിധമാണ് നാം
ആത്മാവിനെ സ്വീകരിച്ചത്.13ഇക്കാര്യങ്ങൾ നാം
പറയുമ്പോൾ, മനുഷ്യന്റെ ജ്ഞാനം നമ്മെ
പഠിപ്പിച്ച വാക്കുകൾ നാം ഉപയോഗിക്കുന്നില്ല.
ആത്മാവു നമ്മെ പഠിപ്പിച്ച വാക്കുകൾ നാം
ഉപയോഗിക്കുന്നു. ആത്മീയകാര്യങ്ങൾ വിശ
ദീകരിയ്ക്കാൻ നാം ആത്മീയപദങ്ങൾ ഉപയോ
ഗിക്കുന്നു. 14ആത്മീയത ഇല്ലാത്ത ഒരുവന് ദൈ
വാത്മാവ് നൽകുന്ന കാര്യങ്ങൾ സ്വീകരിയ്ക്കാ
നാവില്ല. അക്കാര്യങ്ങളൊക്കെ വിഡ്ഢിത്തങ്ങ
ളാണെന്ന് അയാൾ കരുതുന്നു. ആത്മീയമായി
മാത്രം വിധിക്കാനാകുന്ന ദൈവത്തിന്റെ
ആത്മാവിന്റെ കാര്യങ്ങൾ അയാൾക്കു മനസ്സി
ലാകില്ല.15പക്ഷേ ആത്മീയചിന്തയുള്ളവന്
എല്ലാക്കാര്യങ്ങളെയും വിവേചിക്കാൻ കഴി
യുന്നു. മറ്റുള്ളവർക്ക് അയാളെ വിധിയ്ക്കാൻ
കഴിയുകയില്ല. തിരുവെഴുത്തു പറയുന്നു:
16"കർത്താവിന്റെ മനസ്സ് ആരറിയുന്നു? കർ
ത്താവ് എന്തു ചെയ്യണമെന്ന് ആർക്കു പറയാ
നാകും?" *യെശയ്യാവ് 40:13*
പക്ഷേ നമുക്കു ക്രിസ്തുവിന്റെ മനസ്സു
ണ്ടായിരിക്കുന്നു.

## മനുഷ്യനെ അനുഗമിയ്ക്കുന്നത് തെറ്റ്

3 സഹോദരീ സഹോദരന്മാരേ, മുൻകാലങ്ങ
ളിൽ എനിക്കു നിങ്ങളോടു ആത്മീയ മനുഷ്യ
രോടെന്നപോലെ സംസാരിക്കാൻ കഴിഞ്ഞി
ട്ടില്ല. ക്രിസ്തുവിൽ ശിശുക്കളായ നിങ്ങളോട്
ലൗകീകരോടെന്നപോലേ എനിക്കു സംസാരി
ക്കാനായുള്ളൂ. 2ഞാൻ നിങ്ങൾക്കു നൽകിയ
ഉപദേശങ്ങൾ പാലുപോലെയായിരുന്നു. ഖരാ
ഹാരം പോലെയായിരുന്നില്ല. നിങ്ങൾ ഖരാഹാ
രത്തിനു പാകമല്ലായിരുന്നതിനാലാണു ഞാന
ങ്ങനെ ചെയ്തത്. ഇപ്പോൾ പോലും നിങ്ങൾ
ഖരാഹാരത്തിനു പാകമല്ല. 3നിങ്ങളിപ്പോഴും
ആത്മീയ മനുഷ്യരല്ല. നിങ്ങൾ അസൂയാലു
ക്കളും പരസ്പരം തർക്കിക്കുന്നവരുമാണ്. നി
ങ്ങൾ ആത്മീയ മനുഷ്യരല്ലെന്ന് അതു കാണി

---

**"പ്രശംസിക്കുന്നവൻ ... പ്രശംസിക്കട്ടെ"** ഉദ്ധരണി യിരമ്യ. 9:24.

ക്കുന്നു. ലൗകികരെപ്പോലെ തന്നെയാണ് നി
ങ്ങൾ പ്രവർത്തിക്കുന്നത്. 4നിങ്ങളിലൊരുവൻ
പറയുന്നു, “ഞാൻ പൌലൊസിൻെറ അനു
യായിയാണ്.” മറ്റൊരാൾ പറയുന്നു, ഞാൻ
അപ്പൊല്ലോസിൻെറ അനുയായിയാണ്.” നി
ങ്ങൾ അങ്ങനെയൊക്കെ പറയുമ്പോൾ നി
ങ്ങൾ ലൗകികരെപ്പോലെ പെരുമാറുകയാണ്.
5അപ്പൊല്ലോസ് അത്ര പ്രധാനിയാണോ?
അല്ല! പൌലൊസോ അല്ല! നിങ്ങളെ വിശ്വാ
സികളാക്കാൻ സഹായിച്ച ദൈവത്തിൻെറ
ദാസന്മാർ മാത്രമാണു ഞങ്ങൾ. ദൈവം നിയോ
ഗിച്ച കാര്യങ്ങളാണ് ഞങ്ങളിൽ ഓരോരുത്തരും
ചെയ്തത്. 6ഞാൻ വിത്തു നടുകയും അപ്പൊ
ല്ലോസ് അതിനു വെള്ളമൊഴിയ്ക്കുകയും ചെ
യ്തു. പക്ഷേ വിത്തു വളർത്തിയതു ദൈവ
മാണ്. 7അതിനാൽ വിത്തു നട്ടവനോ അതിനു
വെള്ളമൊഴിച്ചവനോ അല്ല പ്രധാനി. ദൈവ
മാണു പ്രധാനം, കാരണം അവനാണല്ലൊ വളർ
ത്തുന്നത്. 8നടുന്നവനും വെള്ളമൊഴിയ്ക്കുന്ന
വനും ഒരേ കർമ്മമാണ് ഉള്ളത്. ഓരോരുത്തരും
അവരവരുടെ പ്രവൃത്തിയ്ക്ക് സമ്മാനിതരാകു
കയും ചെയ്യും .9ഞങ്ങൾ ദൈവത്തിനായി ഒത്തു
കൂടിയ പണിക്കാരാണ്. നിങ്ങളാകട്ടെ ദൈവ
ത്തിൻെറ കൃഷിയിടവുമാകുന്നു. നിങ്ങൾ ദൈവ
ത്തിൻെറ ഒരു ഗൃഹവുമാകുന്നു. 10കൃതഹസ്ത
നായ ഒരു പണിക്കാരനെപ്പോലെ ഞാൻ ആഗ്ര
ഹത്തിൻെറ അടിത്തറ പണിതു. അങ്ങനെ ചെ
യ്യാൻ ദൈവം എനിക്കു തന്ന വരം ഞാനുപയോ
ഗിച്ചു. മറ്റുള്ളവർ ആ അടിത്തറമേലാണ് പണി
യുന്നത്. പക്ഷേ ഓരോരുത്തരും താനെങ്ങനെ
യാണു പണിയുന്നതെന്നതിൽ ശ്രദ്ധാലുവായി
രിക്കണം. 11അടിത്തറയിട്ടുകഴിഞ്ഞു. മറ്റാർക്കും
ഇനി മറ്റൊരു അടിത്തറ പണിയാനാവില്ല.
പണിതുകഴിഞ്ഞ അടിത്തറ യേശുക്രിസ്തുവാ
കുന്നു. 12ആ അടിത്തറമേൽ ആർക്കു വേണമെ
ങ്കിലും സ്വർണ്ണം, വെള്ളി, രത്നം, തടി, പുല്ല്,
വൈക്കോൽ എന്നിവയിലേതുകൊണ്ടു വേണ
മെങ്കിലും പണിയാം. 13പക്ഷേ ഓരോരുത്തർ
ചെയ്യുന്ന പണിയും വ്യക്തമായി കാണപ്പെടും,
കാരണം, ആ ദിവസം അവയെല്ലാം തുറന്നു
കാട്ടപ്പെടും. തീയോടുകൂടി ആ ദിവസം വരും
.അത് ഓരോരുത്തരുടെ പ്രവൃത്തിയും പരിശോ
ധിയ്ക്കും. 14അഗ്നിപരീക്ഷയ്ക്കു ശേഷവും ഒരു
വൻ പണിത ഗൃഹം നിലനിന്നാൽ അയാൾക്ക്
അതിൻെറ പ്രതിഫലം കിട്ടും. 15എന്നാൽ അയാ
ളുടെ കെട്ടിടം തീയിലെരിഞ്ഞാൽ അയാൾക്കു
നഷ്ടം സംഭവിയ്ക്കും. പക്ഷേ തീയിൽനിന്നും
രക്ഷപെട്ടതുപോലെ മാത്രം അവൻ രക്ഷിക്ക
പ്പെടും.
16നിങ്ങൾ തന്നെ ദൈവത്തിൻെറ ആലയമാ
ണെന്നു നിങ്ങളറിയണം. ദൈവാത്മാവ് നിങ്ങ
ളിൽ വസിക്കുന്നു. 17ആരെങ്കിലും ദൈവാലയം
നശിപ്പിച്ചാൽ ദൈവം അവരെ നശിപ്പിക്കും.
എന്തുകൊണ്ടെന്നാൽ, ദൈവത്തിൻെറ ആല
യം വിശുദ്ധമാണ്. നിങ്ങൾ തന്നെ ദൈവത്തി
ൻെറ ആലയമാകുന്നു. 18സ്വയം കബളിപ്പിക്കാ
തിരിക്കുക. സ്വയം ജ്ഞാനിയെന്നഭിമാനിക്കു
ന്നവൻ വിഡ്ഢിയായിത്തീരട്ടെ. അപ്പോൾ അ
വൻ യഥാർത്ഥത്തിൽ ജ്ഞാനിയാകും. 19എന്തു
കൊണ്ടെന്നാൽ ഈ ലോകത്തിൻെറ ജ്ഞാനം
ദൈവത്തിനു ഭോഷത്വമാണ്. തിരുവെഴുത്തുക
ളിൽ ഇങ്ങനെ എഴുതപ്പെട്ടിരിക്കുന്നു, “കൗശലം
പ്രയോഗിക്കുമ്പോൾ ജ്ഞാനികളെ ദൈവം
പിടിക്കുന്നു,”* 20തിരുവെഴുത്തുകളിൽ ഇങ്ങനെ
കൂടി എഴുതിയിട്ടുണ്ട്, “ജ്ഞാനികളുടെ ചിന്ത
കൾ ദൈവം അറിയുന്നു. അവരുടെ ചിന്തകൾ
വ്യർത്ഥാവിലാണെന്നു അവൻ അറിയുന്നു.”* 21അ
തിനാൽ നിങ്ങൾ മനുഷ്യരെച്ചൊല്ലി പ്രശംസി
ക്കരുത്. എല്ലാം നിങ്ങളുടേതാണ്. 22പൌ
ലൊസ്, അപ്പൊല്ലോസ്, കേഫാവ് (പത്രൊസ്),
ഈ ലോകം, ജീവിതം, മരണം, ഇപ്പോഴുള്ളത്,
വരുവാനുള്ളത് എല്ലാം നിങ്ങളുടേതാകുന്നു.
23നിങ്ങൾ ക്രിസ്തുവിൻേറതും ക്രിസ്തു ദൈവ
ത്തിൻേറതുമാകുന്നു.

## ക്രിസ്തുവിൻെറ അപ്പൊസ്തലന്മാർ

4 ഞങ്ങളെപ്പറ്റി ജനങ്ങൾ കരുതേണ്ടത് ഇങ്ങ
നെയാണ്: ഞങ്ങൾ ക്രിസ്തുവിൻെറ ദാസ
ന്മാരാണ്. ദൈവം അവൻെറ രഹസ്യസത്യങ്ങൾ
ഏല്പിക്കാൻ വിശ്വസിച്ചവരാണു ഞങ്ങൾ.
2എന്തെങ്കിലും ഏല്പിക്കപ്പെട്ടവർ അതിൽ വിശ്വ
സ്തരായിരിക്കണം. 3നിങ്ങൾ എന്നെ വിധി
ച്ചാൽ ഞാനതു വകവയ്ക്കില്ല. ഏതെങ്കിലും
മനുഷ്യക്കോടതി നടത്തുന്ന വിധിയും ഞാൻ
വകവയ്ക്കില്ല. ഞാൻ സ്വയം വിധിയ്ക്കുകയു
മില്ല. 4ഞാൻ എന്തെങ്കിലും തെറ്റു ചെയ്തതായി
എനിക്കറിയില്ല. എന്നാൽ എന്നെ അതു നിഷ്ക്ക
ളങ്കനാക്കുന്നില്ല. കർത്താവാണ് എന്നെ വിധി
യ്ക്കുന്നവൻ. 5അതിനാൽ ശരിയായ സമയം
വരുംവരെ വിധിക്കരുത്. കർത്താവ് വരുംവരെ
കാത്തിരിക്കുക. ഇരുട്ടിൽ ഒളിഞ്ഞിരിക്കുന്ന
വയെ അവൻ വെളിച്ചത്തിൽ തിളക്കും. മനുഷ്യ
ഹൃദയങ്ങളിലെ രഹസ്യങ്ങളെ അവൻ വെളിച്ച
ത്തുകൊണ്ടുവരും. അപ്പോൾ ദൈവം ഓരോരു
ത്തരേയും അനുയോജ്യമായവിധം പുകഴ്ത്തും.
6സഹോദരീ സഹോദരന്മാരേ ഇക്കാര്യങ്ങ
ളിൽ ഞാൻ അപ്പൊല്ലൊസിനെയും എന്നെത്ത
ന്നെയും നിങ്ങൾക്ക് ഉദാഹരണമായി കാട്ടി.
“തിരുവെഴുത്തിൽ എഴുതിയിരിക്കുന്നവ മാത്രം
പിന്തുടരുക” എന്ന വാക്കുകളുടെ അർത്ഥം
നിങ്ങൾ ഞങ്ങളിൽനിന്നും മനസ്സിലാക്കുംവിധ
മാണ് ഞാനിങ്ങനെ ചെയ്തത്. അപ്പോൾ
നിങ്ങൾ ഒരാളിൽ അഭിമാനിയ്ക്കുകയോ മറ്റൊ
രാളെ വെറുക്കുകയോ ഇല്ല. 7നിങ്ങൾ മറ്റുള്ളവ
രെക്കാൾ മെച്ചമാണെന്ന് ആരു പറഞ്ഞു? നിങ്ങ
ൾക്കുള്ളതെല്ലാം നിങ്ങൾക്കു നൽകിയതാണ്.
അതുകൊണ്ട്, നിങ്ങൾക്കുള്ളതെല്ലാം നൽകപ്പെ
ട്ടതാണെങ്കിൽ പിന്നെന്തിനാണ് അതെല്ലാം നി
ങ്ങളുടെ ശക്തികൊണ്ടു നേടിയതാണെന്ന്
അഹങ്കരിക്കുന്നത്?
8നിങ്ങൾക്കു വേണ്ടതെല്ലാം നിങ്ങൾക്കു
ണ്ടെന്നു നിങ്ങൾ കരുതുന്നു. നിങ്ങൾ ധനികരാ
ണെന്നു നിങ്ങൾ കരുതുന്നു. ഞങ്ങളെക്കൂടാതെ
നിങ്ങൾ രാജാക്കന്മാരായെന്നു നിങ്ങൾ കരു
തുന്നു. നിങ്ങൾ യഥാർത്ഥത്തിലും രാജാക്കന്മാ
രായിരുന്നുവെങ്കിൽ എന്നു ഞാനാഗ്രഹിക്കുന്നു!
അപ്പോൾ ഞങ്ങൾക്കും നിങ്ങളോടൊത്തു വാഴാ
മായിരുന്നു. 9എന്നാൽ എനിക്കും മറ്റ് അപ്പൊ
സ്തലന്മാർക്കും അവസാനത്തെ സ്ഥാനമാണു
ദൈവം തന്നിരിക്കുന്നതെന്നു കാണുന്നു. ഞ
ങ്ങൾ മറ്റുള്ളവർ കാൺകെ മരണശിക്ഷക്കു
വിധിക്കപ്പെട്ടവരെപ്പോലെയാണ്. ദൂതന്മാർക്കും
മനുഷ്യർക്കും ലോകമൊട്ടുക്കും കാണുവാൻ ഒരു
കാഴ്ച പോലെയായി ഞങ്ങൾ. 10ക്രിസ്തു
വിനുവേണ്ടി ഞങ്ങൾ വിഡ്ഢികളാണ്. പക്ഷേ

---

**“കൗശലം ... പിടിക്കുന്നു”** ഉദ്ധരണി ഇയ്യോബ് 5:13.

**“ജ്ഞാനികളുടെ ... അറിയുന്നു”** ഉദ്ധരണി സങ്കീ.94:11.

നിങ്ങൾ കരുതുന്നു ക്രിസ്തുവിൻെറ മുമ്പിൽ
നിങ്ങൾ ജ്ഞാനികളാണെന്ന്. ഞങ്ങൾ
ദുർബ്ബലരാണ് പക്ഷേ നിങ്ങൾ കരുതുന്നു നി
ങ്ങൾ കരുത്തരാണെന്ന്. ആളുകൾ നിങ്ങളെ
ആദരിക്കുന്നു, ഞങ്ങളെ ആദരിക്കുന്നില്ല. 11ഈ
നിമിഷംവരേയ്ക്കും ഞങ്ങൾക്കു തിന്നാനോ
കുടിയ്ക്കാനോ വേണ്ടത്രയില്ല. ആവശ്യത്തിനു
വസ്ത്രവുമില്ല. ചിലപ്പോഴൊക്കെ ഞങ്ങൾ
മർദ്ദിക്കപ്പെടുന്നു. ഞങ്ങൾക്കു വീടുമില്ല. 12ഞ
ങ്ങൾ ഞങ്ങളെപ്പോറ്റുന്നതിന് സ്വന്തം കൈകൾ
കൊണ്ട് കഠിനമായി അദ്ധ്വാനിക്കുന്നു. ജനങ്ങൾ
ഞങ്ങളെ ശപിക്കുന്നു, പക്ഷേ ഞങ്ങൾ അവരെ
അനുഗ്രഹിക്കുന്നു. ആളുകൾ ഞങ്ങളെ ഉപദ്രവി
ക്കുമ്പോൾ ഞങ്ങളതു സഹിക്കുന്നു. 13ഞങ്ങളെ
ജനങ്ങൾ ദുഷിക്കുമ്പോൾ ഞങ്ങൾ അവരെപ്പറ്റി
നല്ലതു പറയുന്നു. ഇപ്പോഴും അവർ ഞങ്ങളെ
ലോകത്തിൻെറ ചവറുപോലെയും ഭൂമിയിലെ
അഴുക്കായും കരുതുന്നു.

14നിങ്ങളെ നാണിപ്പിക്കാനല്ല ഞാൻ ശ്രമിക്കു
ന്നത്. പക്ഷേ എൻെറ സ്വന്തം കുട്ടികൾക്കെന്ന
പോലെ ഞാൻ നിങ്ങൾക്കു മുന്നറിയിപ്പു തരാ
നാണ് ഇതെല്ലാം എഴുതുന്നത്. 15നിങ്ങൾക്കു
പതിനായിരം ഉപദേശകർ ക്രിസ്തുവിലുണ്ടാ
യിരിക്കാം, പക്ഷേ അനേകം പിതാക്കന്മാരുണ്ടാ
വില്ല. സുവിശേഷത്തിലൂടെ ഞാൻ നിങ്ങൾക്കു
ക്രിസ്തുയേശുവിൽ പിതാവായിരിക്കുന്നു.

16അതിനാൽ എന്നെപ്പോലെയായിരിക്കു
വാൻ ഞാൻ നിങ്ങളോടു യാചിക്കുന്നു. 17അതു
കൊണ്ടാണ് ഞാൻ തിമൊഥെയോസിനെ നി
ങ്ങളുടെ അടുത്തേക്കയയ്ക്കുന്നത്. അവൻ കർ
ത്താവിൽ എൻെറ പുത്രനാണ്. തിമൊഥെയോ
സിനെ ഞാൻ സ്നേഹിക്കുന്നു, അവൻ വിശ്വ
സ്തനുമാണ്. ക്രിസ്തുയേശുവിൽ ഞാൻ
ജീവിച്ച മാർഗ്ഗങ്ങൾ അവൻ നിങ്ങളെ ഓർമ്മി
പ്പിക്കും. ആ ജീവിതരീതിയാണ് ഞാൻ എല്ലായി
ടവും എല്ലാ സഭകളിലും പഠിപ്പിക്കുന്നത്.

18നിങ്ങളിൽ ചിലർ അഹങ്കാരികളായിരി
ക്കുന്നു. അഹങ്കരിക്കുന്നവർ കരുതുന്നത് ഞാൻ
നിങ്ങളിലേക്കു വീണ്ടും വരില്ല എന്നാണ്. 19പ
ക്ഷേ ദൈവഹിതമാണെങ്കിൽ ഞാൻ ഉടനെ
തന്നെ നിങ്ങളുടെയിടയിലേക്കു വരും. അ
പ്പോൾ എനിക്കു കാണേണ്ടത് അവർക്കെന്തു
ചെയ്യാൻ കഴിയുമെന്നാണ്; എന്തുപറയുന്നു
വെന്നല്ല. 20ഞാനങ്ങനെ ആഗ്രഹിക്കുന്നത് എ
ന്തെന്നാൽ ദൈവരാജ്യം വചനത്തിലല്ല ശക്തി
യിലായതുകൊണ്ടാണ്. 21നിങ്ങൾക്ക് ഏതാണ്
വേണ്ടത്?

ഞാൻ നിങ്ങളുടെയടുത്തേക്കു ശിക്ഷയോടു
കൂടിയോ, സ്നേഹത്തോടും മാന്യതയോടും
കൂടിയോ വരേണ്ടത്?

### സഭയിലെ ഒരു സാന്മാർഗ്ഗിക പ്രശ്നം

5 നിങ്ങൾക്കിടയിൽ ലൈംഗികപാപമുണ്ടെ
ന്നാണ് ജനങ്ങൾ യഥാർത്ഥത്തിൽ പറയു
ന്നത്. ദൈവത്തെ അറിയാത്തവരുടെ ഇടയിൽ
പ്പോലുമില്ലാത്തവിധം വൃത്തികെട്ട ലൈംഗിക
പാപമാണത്. സ്വന്തം അപ്പൻെറ ഭാര്യയെ വച്ചു
കൊണ്ടിരിക്കുന്നവൻ പോലുമുണ്ടെന്നാണ് പറ
യുന്നത്. 2എന്നിട്ടും നിങ്ങൾ സ്വയം അഭിമാനി
ക്കുന്നു! നിങ്ങൾ ഖേദിക്കേണ്ടിയിരുന്നു.
അങ്ങനെ ചെയ്തവനെ നിങ്ങളുടെ കൂട്ടത്തിൽ
നിന്നും പുറത്താക്കുകയും വേണം. 3എൻെറ
ശരീരം നിങ്ങളോടൊത്ത് അവിടെയില്ല; പക്ഷേ
എൻെറ ആത്മാവ് ഉണ്ട്. ആ പാപം ചെയ്ത
വനെ ഞാൻ വിധിക്കുകയും ചെയ്തു. ഞാന
വിടെ ഉണ്ടായിരുന്നെങ്കിലെന്ന പോലെ തന്നെ
യാണ് ഞാനവനെ വിധിച്ചത്. 4നമ്മുടെ കർ
ത്താവായ യേശുവിൻെറനാമത്തിൽ ഒത്തുചേ
രുക. ഞാൻ ആത്മാവിൽ നിങ്ങളോടൊപ്പം ഉണ്ടാ
വുകയും, കർത്താവായ യേശുവിൻെറ ശക്തി
നിങ്ങൾക്കുണ്ടാവുകയും ചെയ്യും. 5അപ്പോൾ
ഇയാളെ സാത്താനു നൽകുക; അങ്ങനെ അവ
ൻെറ പാപംനിറഞ്ഞ സ്വയം നശിപ്പിക്കപ്പെ
ടട്ടെ. അപ്പോൾ അവൻെറ ആത്മാവ് കർത്താ
വിൻെറ ദിനത്തിൽ രക്ഷിക്കപ്പെടട്ടെ.

6നിങ്ങളുടെ അഹങ്കാരം നന്നല്ല. ഈ വചനം
നിങ്ങൾക്കറിയില്ലേ, “അല്പം പുളിമാവ് മുഴുവൻ
അരിമാവിനെയും പുളിപ്പിക്കും” 7പഴയ എല്ലാ
പുളിമാവും പുറത്തെടുക്കുക, അങ്ങനെയെ
ന്നാൽ നിങ്ങൾ പുതിയൊരു അരിമാവാകും.
നിങ്ങൾ യഥാർത്ഥത്തിൽ പുളിപ്പില്ലാത്ത പെ
സഹാ അപ്പമാണ്. അതെ, ഞങ്ങളുടെ പെസ
ഹാകുഞ്ഞാടായ ക്രിസ്തു യാഗം കഴിക്കപ്പെട്ടി
രിക്കുന്നു. 8അതുകൊണ്ട് നമുക്ക് നമ്മുടെ പെസ
ഹാഭക്ഷണം കഴിക്കാം. പക്ഷേ പഴയ പുളിമാ
വുള്ള അപ്പമല്ല. പഴയ പുളിമാവ് പാപവും
ദുർവൃത്തിയുമാകുന്നു. എന്നാൽ നമുക്ക് പുളി
പ്പില്ലാത്ത അപ്പം കഴിക്കാം. അത് നന്മയുടെയും
സത്യത്തിൻെറയും അപ്പമാകുന്നു.

9ലൈംഗികപാപം ചെയ്യുന്നവരുമായി
യാതൊരുവിധത്തിലും ഇടപെടരുതെന്ന് ഞാൻ
നിങ്ങൾക്കയച്ച കത്തിൽ എഴുതിയിരുന്നു.
10എന്നാൽ ഈ ലോകത്ത് പാപം ചെയ്യുന്നവരു
മായി ഇടപെടരുതെന്നല്ല ഞാൻ പറഞ്ഞതി
നർത്ഥം. ഈ ലോകത്തിലുള്ള ലൈംഗികപാപം
ചെയ്യുന്നവരും സ്വാർത്ഥരും പരസ്പരം വഞ്ചി
ക്കുന്നവരും വിഗ്രഹങ്ങളെ ആരാധിക്കുന്നവരു
മായി ബന്ധപ്പെടരുതെന്നല്ല. അവരിൽനിന്നും
രക്ഷപ്പെടുന്നതിന് നിങ്ങൾ ഈ ലോകം വിട്ടു
പോകണം.

11സ്വയം ക്രിസ്തുവിൽ സഹോദരനെന്ന് പറ
യുകയും ലൈംഗികപാപം ചെയ്യുകയോ
സ്വാർത്ഥനായിരിക്കുകയോ വിഗ്രഹങ്ങളെ
ആരാധിക്കുകയോ ആളുകളെ ചീത്തപറയു
കയോ കുടിച്ചു മത്തരാകുകയോ ആളുകളെ
വഞ്ചിക്കുകയോ ചെയ്യുന്നവരുമായി ബന്ധപ്പെ
ടരുത്. അവരോടൊത്ത് ഭക്ഷിക്കുകപോലും
ചെയ്യരുതെന്ന് നിങ്ങളോട് പറയാനാണ് ഞാൻ
ഈ കത്ത് എഴുതുന്നത്.

12-13സഭയുടെ ഭാഗമല്ലാത്തവരെ വിധിക്കുക
എൻെറ കർത്തവ്യമല്ല. ദൈവം അവരെ വിധി
ക്കും. പക്ഷേ നിങ്ങളുടെ സഭയുടെ ഭാഗമായ
വരെ നിങ്ങൾ വിധിക്കണം. തിരുവെഴുത്തിൽ
പറയുന്നു,“ദുഷ്ടനെ സംഘത്തിൽനിന്നും പുറ
ത്താക്കുക.” *

### ക്രിസ്ത്യാനികൾക്കിടയിലുള്ള പ്രശ്നങ്ങളുടെ വിധി

6 നിങ്ങളുടെ കൂട്ടത്തിൽനിന്നൊരാൾക്ക് മറ്റൊ
രാൾക്കെതിരായി എന്തെങ്കിലും കാര്യമു
ണ്ടെങ്കിൽ നിങ്ങളെന്തിനാണു നിയമകോടതി
യിലേക്കു പോകുന്നത്? ദൈവത്തിനു മുമ്പിൽ
നീതീകരിക്കപ്പെട്ടവരല്ല അവർ. പിന്നെന്തി
നാണ്, ആരാണ് നീതിമാനെന്നു നിശ്ചയി
ക്കാൻ നിങ്ങൾ അവരെ അനുവദിക്കുന്നത്?
നിങ്ങൾ ലജ്ജിക്കുക. എന്തൊകൊണ്ടാണു നി
ങ്ങൾ ഇതിനായി ദൈവത്തിൻെറ ആളുകളെ

**“ദുഷ്ടനെ ... പുറത്താക്കുക”** ഉദ്ധരണി ആവ. 22:21,24.

സമീപിക്കാത്തത്? 2ദൈവത്തിന്റെ ആളുകൾ
ഈ ലോകത്തെയാകെ വിധിക്കുമെന്ന് തീർച്ച
യായും നിങ്ങൾക്കറിയാം. അതുകൊണ്ട് നിങ്ങൾ
ഈ ലോകത്തെ വിധിച്ചാൽ, ഇതുപോലുള്ള
ചെറിയ കാര്യങ്ങളിൽ വിധിക്കാൻ നിങ്ങൾ
തീർച്ചയായും പ്രാപ്തരാണ്. 3ഭാവിയിൽ
നമ്മൾ ദൂതന്മാരെ വിധിക്കുമെന്ന് നിങ്ങൾ
ക്കറിയാം. അതുകൊണ്ട് ലൌകീകമായ ഇത്തരം
വിധികൾ നടത്താനും നമുക്കാവുമെന്നു തീർച്ച.
4അതിനാൽ നിങ്ങൾക്കുള്ള തർക്കങ്ങളുമായി
എന്തിന് സഭയിലില്ലാത്തവരുടെ അടുത്തേക്കു
പോകുന്നു? സഭയെ സംബന്ധിച്ചിടത്തോളം
അവർ ആരുമല്ല. 5നിങ്ങളെ നാണിപ്പിക്കാനാണു
ഞാനിതു പറയുന്നത്. രണ്ടു സഹോദരന്മാർ
ക്കിടയിലുള്ള തർക്കം പരിഹരിക്കുന്നതിന് മതി
യായ വിജ്ഞരായ ചിലർ നിങ്ങൾക്കിടയിൽ
തീർച്ചയായും ഉണ്ട്. 6എന്നാൽ ഇപ്പോൾ ഒരു
സഹോദരൻ മറ്റൊരു സഹോദരനെതിരെ കോട
തിയിലേക്കു പോകുന്നു. അവിശ്വാസികളെ
നിങ്ങൾ വിധിപറയാൻ നിയോഗിക്കുന്നു.
7മറ്റുള്ളവർക്കെതിരെ നിങ്ങൾ കൊടുക്കുന്ന
അന്യായങ്ങളോരോന്നും നിങ്ങൾ പരാജയപ്പെ
ട്ടുവെന്നതിനു തെളിവാണ്. മറ്റുള്ളവരെ നിങ്ങ
ൾക്കെതിരായെന്തെങ്കിലും തെറ്റു ചെയ്യാൻ
അനുവദിക്കുകയാണ് നിങ്ങളെ സംബന്ധിച്ചിട
ത്തോളം നന്ന്. ആരെങ്കിലും നിങ്ങളെ വഞ്ചി
ക്കാൻ അനുവദിക്കുകയാണ് നന്ന്. 8പക്ഷേ
നിങ്ങൾ തന്നെ തെറ്റു ചെയ്യുകയും വഞ്ചിക്കു
കയും ചെയ്യുന്നു! അതും ക്രിസ്തുവിലുള്ള
സ്വന്തം സഹോദരങ്ങളോട്.
9-10തെറ്റു ചെയ്യുന്നവർക്കു ദൈവരാജ്യത്തിൽ
സ്ഥാനമില്ലെന്നു തീർച്ചയായും നിങ്ങൾക്ക
റിയാം. വിഡ്ഢികളാക്കപ്പെടരുത്. ഇനി പറയു
ന്നവർക്കു ദൈവരാജ്യത്തിൽ സ്ഥാനം ലഭി
ക്കില്ല: ലൈംഗികപാപം ചെയ്യുന്നവർ, വിഗ്ര
ഹാരാധകർ, വ്യഭിചരിക്കുന്നവർ, സ്വവർഗ്ഗരതി
ക്കാർ, മറ്റുള്ളവരെ ലൈംഗികപാപത്തിനുപ
യോഗിക്കുന്നവർ, മോഷ്ടാക്കൾ, സ്വാർത്ഥർ,
മദ്യപാനികൾ, മറ്റുള്ളവരെ ദുഷിക്കുന്നവർ,
വഞ്ചകർ. 11മുൻകാലത്ത് നിങ്ങളിൽ ചിലരും
അങ്ങനെയായിരുന്നു. പക്ഷേ നിങ്ങൾ കഴുക
പ്പെട്ടു, നിങ്ങൾ വിശുദ്ധരാക്കപ്പെട്ടു, കർത്താ
വായ യേശുക്രിസ്തുവിന്റെയും നമ്മുടെ ദൈ
വത്തിന്റെ ആത്മാവിന്റെയും നാമത്തിൽ നി
ങ്ങൾ ദൈവത്തിനു മുമ്പിൽ നീതീകരിക്കപ്പെട്ടു.

## ദൈവമഹത്വത്തിന് നിങ്ങളുടെ ശരീരം ഉപയോഗിക്കുക

12“എല്ലാക്കാര്യങ്ങളും എനിക്കായി അനുവദി
ച്ചിരിക്കുന്നു.” പക്ഷേ എല്ലാം നന്നല്ല. “എല്ലാം
എനിക്കായി അനുവദിച്ചിരിക്കുന്നു.” പക്ഷേ
ഞാനൊന്നിനെയും എന്റെ യജമാനനാകാൻ
അനുവദിക്കില്ല. 13“ആഹാരം വയറിനും വയറ്
ആഹാരത്തിനുമാണ്.” അതെ. പക്ഷേ ദൈവം
അവ രണ്ടിനെയും നശിപ്പിക്കും. ശരീരം ലൈം
ഗികപാപത്തിനുള്ളതല്ല. ശരീരം കർത്താവിനു
ള്ളതാണ്, കർത്താവ് ശരീരത്തിനും. 14തന്റെ
ശക്തികൊണ്ട് ദൈവം കർത്താവായ യേശു
വിനെ ഉയിർത്തെഴുന്നേല്പിച്ചു. ദൈവം നമ്മളേ
യും ഉയിർത്തെഴുന്നേല്പിക്കും. 15നിങ്ങളുടെ ശരീ
രങ്ങൾ ക്രിസ്തുവിന്റെ തന്നെ ഭാഗങ്ങളാണെ
ന്നു നിങ്ങൾക്കറിയാം. അതിനാൽ ഞാനൊരി
ക്കലും ക്രിസ്തുവിന്റെ ഭാഗങ്ങളെടുത്ത് ഒരു
വേശ്യയുമായി അവയെ കൂട്ടിച്ചേർക്കരുത്.
16തിരുവെഴുത്തുകളിൽ ഇങ്ങനെ എഴുതിയിരി
ക്കുന്നു, “രണ്ടുപേർ ഒന്നായിത്തീരും.”* അതി
നാൽ, ഒരു വേശ്യയുമായി ചേർന്ന് ലൈംഗിക
പാപം ചെയ്യുന്നവൻ ശരീരത്തിൽ അവളുമായി
ഒന്നാകുകയാണ്. 17പക്ഷേ കർത്താവുമായി
ചേരുന്ന ഒരുവൻ ആത്മാവിലും അവനിൽ
ഒന്നായിത്തീരും.
18അതിനാൽ ലൈംഗികപാപത്തിൽനിന്നും
അകന്നുപോവുക. ഒരാൾ ചെയ്യുന്ന മറ്റ് ഓരോ
പാപവും അവന്റെ ശരീരത്തിനു വെളിയി
ലാണ്. എന്നാൽ ലൈംഗികപാപം ചെയ്യുന്ന
വൻ തന്റെ തന്നെ ശരീരത്തിന് എതിരായി
പാപം ചെയ്യുന്നു. 19നിങ്ങളുടെ ശരീരം പരിശു
ദ്ധാത്മാവിന്റെ ആലയമാണെന്നു നിങ്ങളറി
യുക. പരിശുദ്ധാത്മാവ് നിങ്ങൾക്കുള്ളിലാണ്.
ദൈവത്തിൽനിന്ന് നിങ്ങൾ പരിശുദ്ധാത്മാ
വിനെ സ്വീകരിച്ചു. നിങ്ങൾ നിങ്ങളുടെ തന്നെ
സ്വന്തമല്ല. 20നിങ്ങളെ ദൈവം ഒരു വിലയ്ക്കു
വാങ്ങി. അതിനാൽ നിങ്ങളുടെ ശരീരംകൊണ്ട്
ദൈവത്തെ ബഹുമാനിക്കുക.

## വിവാഹത്തെപ്പറ്റി

7 ഇനി, നിങ്ങൾ എനിക്കെഴുതിയ കാര്യങ്ങ
ളെപ്പറ്റി പറയാം. വിവാഹം കഴിയ്ക്കാതിരി
ക്കുകയാണ് ഒരാൾക്കു നല്ലത്.2പക്ഷേ ലൈംഗിക
പാപത്തിന്റെ പ്രശ്നം അപകടം ആണ്. അതു
കൊണ്ട് ഓരോ പുരുഷനും സ്വന്തം ഭാര്യയുണ്ടാ
വണം. അതുപോലെ ഓരോസ്ത്രീയ്ക്കുംസ്വന്തം
ഭർത്താവുമുണ്ടായിരിക്കണം. 3ഭാര്യയെന്ന നില
യ്ക്ക് അവൾക്കു വേണ്ടതെല്ലാം ഭർത്താവ് നൽ
കിയിരിക്കണം. അതുപോലെ ഭർത്താവെന്ന
നിലയ്ക്ക് അയാൾക്കു വേണ്ടതെല്ലാം ഭാര്യയും
നൽകിയിരിക്കണം. 4ഭാര്യയ്ക്കു തന്റെ ശരീര
ത്തിനുമേൽ അധികാരമുണ്ടായിരിക്കുകയില്ല.
ഭർത്താവിനാണ് അവളുടെ ശരീരത്തിൽ അധി
കാരം. ഭർത്താവിനു തന്റെ തന്നെ ശരീരത്തി
നുമേൽ അധികാരമില്ല. ഭാര്യയ്ക്കാണയാളുടെ
ശരീരത്തിനുമേൽ അധികാരം.5നിങ്ങളുടെ ശരീ
രങ്ങൾ പരസ്പരം നൽകാൻ മടിക്കരുത്.
എന്നാൽ ഒരു സമയത്തു പരസ്പരസമ്മത
ത്തോടുമാത്രം ലൈംഗികബന്ധം പുലർത്തുക
യില്ലെന്നു നിങ്ങൾ നിശ്ചയിക്കണം. പ്രാർത്ഥ
നയ്ക്കുള്ള സമയം അതിനായി മാറ്റിവയ്ക്കണം.
എന്നിട്ട് വീണ്ടും ചേർന്നുകൊള്ളുക. സാത്താൻ
നിങ്ങളുടെ ദൗർബ്ബല്യം പ്രലോഭനത്തിനു
വിധേയമാക്കാതിരിക്കാനാണിത്. 6അല്പനേര
ത്തേക്കെങ്കിലും വേർപിരിയാൻ നിങ്ങളെ അനു
വദിക്കുന്നതിനാണു ഞാനിതു പറഞ്ഞത്.
ഇതൊരു കല്പനയല്ല. 7എല്ലാ ജനങ്ങളും എന്നെ
പ്പോലെ ആയിരിക്കണമെന്ന് ഞാൻ ആഗ്രഹി
ക്കുന്നു. എന്നാൽ ഓരോരുത്തർക്കും അവനവ
ന്റേതായി ദൈവത്തിന്റെ കൃപാവരമുണ്ട്. ഒരാ
ൾക്ക് ഒരു കൃപാവരം, വേറൊരാൾക്ക് മറ്റൊന്ന്.
8ഇനി അവിവാഹിതർക്കും വിധവകൾക്കുമായി
ഞാനിതു പറയുന്നു. എന്നെപ്പോലെ ഒറ്റയായി
രിക്കുകയാണ് അവർക്കു നല്ലത്. 9എന്നാൽ അവ
ർക്കു തങ്ങളുടെ ശരീരത്തെ നിയന്ത്രിക്കാനായി
ല്ലെങ്കിൽ അവർ വിവാഹം കഴിക്കണം. ലൈംഗി
കേച്ഛയുമായി എരിഞ്ഞുപോകുന്നതിലും
ഭേദം വിവാഹം കഴിയ്ക്കുകയാണ്.
10ഇനി ഞാൻ വിവാഹിതർക്ക് ഈ കല്പന
നൽകുന്നു.(കല്പന എന്നിൽ നിന്നുള്ളതല്ല; കർ

---

**“രണ്ടുപേർ ഒന്നായിത്തീരും”** ഉദ്ധരണി. ഉല്പത്തി 2:24; മത്താ. 19:5.

ത്താവിൽ നിന്നുള്ളതാണത്.) ഒരു ഭാര്യ അവ
ളുടെ ഭർത്താവിനെ ഉപേക്ഷിക്കരുത്. 11എന്നാൽ
ഒരു ഭാര്യ അവളുടെ ഭർത്താവിനെ ഉപേക്ഷി
ച്ചാൽ പിന്നെ അവൾ വിവാഹം കഴിക്കരുത്.
അല്ലെങ്കിൽ അവൾ തന്റെ ഭർത്താവിന്റെയടു
ത്തേക്കു മടങ്ങിപ്പോകണം. അതുപോലെ
ഭർത്താവ് ഭാര്യയുമായുള്ള ബന്ധവും വേർപെ
ടുത്തരുത്.

12മറ്റെല്ലാവർക്കുമായി ഞാൻ ഇങ്ങനെ പറ
യുന്നു. (ഞാനാണിതു പറയുന്നത്; കർത്താ
വല്ല): ക്രിസ്തുവിൽ സഹോദരനായ ഒരുവന്
അവിശ്വാസിയായ ഒരു പത്നിയുണ്ടാവാം.
അവൾ അവനോടൊത്ത് താമസിക്കാൻ തയ്യാറാ
ണെങ്കിൽ അവൻ ഒരിക്കലും അവളെ ഉപേക്ഷി
ക്കരുത്. 13അതുപോലെ ഒരു സ്ത്രീയ്ക്ക് അവി
ശ്വാസിയായ ഒരു ഭർത്താവുണ്ടായേക്കാം.
അവൻ അവളോടൊത്തു താമസിക്കാൻ തയ്യാറാ
യാൽ അവൾ അവനെ ഉപേക്ഷിക്കരുത്. 14അവി
ശ്വാസിയായ ഭർത്താവ് വിശ്വാസിയായ ഭാര്യ
യിലൂടെ വിശുദ്ധനാക്കപ്പെടുന്നു. അവിശ്വാസി
യായ ഭാര്യ വിശ്വാസിയായ ഭർത്താവിലൂടെ
വിശുദ്ധയാക്കപ്പെടുകയും ചെയ്യുന്നു. ഇതു ശരി
യല്ലായിരുന്നുവെങ്കിൽ നിങ്ങളുടെ കുട്ടികൾ
ശുദ്ധരാകുമായിരുന്നില്ല. പക്ഷേ ഇന്നു നിങ്ങ
ളുടെ കുട്ടികൾ നിഷ്കളങ്കരും പരിശുദ്ധരുമാണ്.

15എന്നാൽ അവിശ്വാസിയായ ഒരുവൻ ഉപേ
ക്ഷിച്ചു പോകാൻ തീരുമാനിച്ചാൽ അവൻ
പൊയ്ക്കൊള്ളട്ടെ. ഇതു സംഭവിക്കുമ്പോൾ ക്രി
സ്തുവിൽ സഹോദരനോ സഹോദരിയോ
ആയവർ ബന്ധിതരല്ല. ദൈവം നമ്മെ സമാധാ
നമായൊരു ജീവിതത്തിനു വിളിച്ചു. 16ഭാര്യ
മാരേ, നിങ്ങൾ നിങ്ങളുടെ ഭർത്താവിനെ രക്ഷി
ക്കപ്പെടുത്തിയേക്കാം; ഭർത്താക്കന്മാരേ, നിങ്ങൾ
നിങ്ങളുടെ ഭാര്യയെ രക്ഷിക്കപ്പെടുത്തിയേക്കാം.
പിന്നീട് എന്തുണ്ടാകുമെന്ന് നിങ്ങൾക്കിപ്പോൾ
അറികയില്ല.

## ദൈവം നിങ്ങളെ വിളിച്ചതു പോലെ ജീവിക്കുക

17എന്നാൽ ഓരോരുത്തരും ദൈവം അവനു
ജീവിക്കാൻ നൽകിയ വഴിയേ ജീവിക്കുക.
ദൈവം നിങ്ങളെ വിളിച്ചപ്പോൾ നിങ്ങൾ സഞ്ച
രിച്ചിരുന്ന വഴി. ഞാൻ എല്ലാ സഭകളിലും
ഉണ്ടാക്കുന്ന ഒരു ചട്ടമാണിത്. 18വിളിക്കപ്പെട്ട
സമയത്ത് ഒരുവൻ പരിച്ഛേദനം ചെയ്തിട്ടു
ണ്ടെങ്കിൽ, അവൻ തന്റെ പരിച്ഛേദനം ഉപേ
ക്ഷിക്കരുത്. വിളിക്കപ്പെടുമ്പോൾ പരിച്ഛേ
ദനം ചെയ്തിട്ടില്ലാത്തവൻ ഇനി അതു ചെയ്യു
കയുമരുത്. 19ഒരാൾ പരിച്ഛേദനം ചെയ്തിട്ടു
ണ്ടോ ഇല്ലയോ എന്നത് പ്രധാനമല്ല. ദൈവ
ത്തിന്റെ കല്പനകൾ അനുസരിക്കുകയാണ്
പ്രധാനം. 20ഓരോരുത്തരും, ദൈവം അവനെ
വിളിച്ചപ്പോഴത്തെ വഴിയിൽ തുടരണം. 21ദൈ
വം നിങ്ങളെ വിളിച്ചപ്പോൾ നിങ്ങൾ ഒരു അടിമ
യായിരുന്നുവെങ്കിൽ അതേപ്പറ്റി വ്യാകുലപ്പെ
ടേണ്ട. പക്ഷേ നിങ്ങൾക്കു സ്വതന്ത്രനാകാൻ
പറ്റുമെങ്കിൽ സ്വതന്ത്രനായിക്കൊള്ളാനുള്ള
അവസരം ഉപയോഗിക്കുക. 22കർത്താവ് വിളി
ച്ചപ്പോൾ അടിമയായിരുന്നവൻ കർത്താവിൽ
സ്വതന്ത്രനും കർത്താവിന്റെ സ്വന്തവുമാ
കുന്നു. അതുപോലെ വിളിക്കപ്പെട്ടപ്പോൾ സ്വത
ന്ത്രനായിരുന്നവൻ ഇപ്പോൾ ക്രിസ്തുവിന്റെ
അടിമയുമാകുന്നു. 23നിങ്ങളെവിലയ്ക്കു വാങ്ങി
ക്കഴിഞ്ഞു. അതുകൊണ്ട് മനുഷ്യരുടെ അടിമ
കളാകരുത്. 24സഹോദരീ സഹോദരന്മാരേ, ദൈ
വത്തോടൊത്തുള്ള നിങ്ങളുടെ പുതിയ ജീവിത
ത്തിൽ നിങ്ങൾ വിളിക്കപ്പെട്ടപ്പോൾ എന്തായി
രുന്നോ ആ മാർഗ്ഗം തുടരണം.

## വിവാഹം കഴിക്കുന്നതിനെപ്പറ്റിയുള്ള ചോദ്യങ്ങൾ

25ഇനി ഞാൻ അവിവാഹിതരെപ്പറ്റി എഴു
തുന്നു. എനിക്കിതേപ്പറ്റി കർത്താവിൽനിന്നും
കല്പനകൾ ഒന്നും കിട്ടിയിട്ടില്ല. എന്നാലും
ഞാൻ എന്റെ അഭിപ്രായം പറയുന്നു. കർ
ത്താവ് എനിക്കായി വച്ചുനീട്ടിയ കാരുണ്യം
കൊണ്ട് എനിക്ക് വിശ്വസ്തനായിരിക്കാൻ
കഴിയും. 26ഇതൊരു കുഴപ്പംപിടിച്ച കാലമാണ്.
അതുകൊണ്ട് നിങ്ങൾ ഇങ്ങനെ തന്നെ
(അവിവാഹിതരായി) തുടരുന്നതാണ് നല്ല
തെന്ന് എനിക്കു തോന്നുന്നു. 27നിങ്ങൾക്കൊരു
ഭാര്യയുണ്ടെങ്കിൽ, അവളിൽനിന്ന് വേർപെ
ടാൻ മുതിരരുത്. നിങ്ങൾക്കു ഭാര്യയില്ലായെ
ങ്കിൽ ഒരു ഭാര്യയെ കണ്ടെത്താനും ശ്രമിക്ക
രുത്. 28പക്ഷേ വിവാഹം കഴിക്കാൻ നിങ്ങൾ
നിശ്ചയിച്ചാൽ അതൊരു പാപമല്ല. ഒരിക്കലും
വിവാഹം കഴിക്കാതിരുന്ന ഒരു പെൺകുട്ടി വി
വാഹം ചെയ്യുകയാണെങ്കിൽ പാപം ചെയ്യു
ന്നില്ല. എന്നാൽ വിവാഹം കഴിക്കുന്നവർക്ക്
ഈ ജീവിതത്തിൽ പ്രയാസങ്ങളുണ്ടാകും. നി
ങ്ങൾ ഈ പ്രയാസങ്ങളിൽനിന്ന് മോചിതരാക
ണമെന്ന് ഞാൻ ആഗ്രഹിക്കുന്നു.

29സഹോദരീ സഹോദരന്മാരേ, ഇതാണ്
ഞാൻ അർത്ഥമാക്കുന്നത്. നമുക്ക് ഇനിയും
അധികം സമയം മിച്ചമില്ല. അതുകൊണ്ട്
ഇപ്പോൾ മുതൽ ഭാര്യമാരുള്ളവർ തങ്ങൾക്കു
ഭാര്യമാരില്ലാത്തപ്പോഴെന്നപോലെ കർത്താ
വിനെ സേവിക്കുക. 30ദു:ഖിതരായവർ ദു:ഖിത
രല്ലാത്തതുപോലെ ജീവിക്കുക. സന്തോഷവാ
ന്മാരായിട്ടുള്ളവർ സന്തോഷമില്ലാത്തവരായി
ജീവിക്കുക. സാധനങ്ങൾ വാങ്ങുന്നവൻ ഒന്നു
മില്ലാത്തതു പോലെ ജീവിക്കുക.31ലൗകികമായ
സാധനങ്ങൾ ഉപയോഗിക്കുന്നവർ സാധന
ങ്ങൾ തങ്ങൾക്കു പ്രധാനമല്ല എന്ന രീതിയിൽ
ജീവിക്കണം. ഈ ലോകം ഇപ്പോഴത്തെ അവ
സ്ഥയിൽനിന്നും ഉടൻതന്നെ മാറും എന്നതിനാ
ലാണ് നിങ്ങൾ ഇങ്ങനെയൊക്കെ ജീവിക്കണ
മെന്നു പറയുന്നത്.

32നിങ്ങൾ ഉൽക്കണ്ഠാകുലമായ ചിന്തയിൽ
നിന്നും മോചിതരായിരിക്കണമെന്ന് ഞാൻ
ആഗ്രഹിക്കുന്നു. അവിവാഹിതനായ ഒരാൾ
കർത്താവിന്റെ ജോലിയിൽ വ്യാപൃതനാകുന്നു.
കർത്താവിനെ സന്തുഷ്ടനാക്കുവാനാണയാ
ളുടെ ശ്രമം. 33എന്നാൽ വിവാഹിതനായ ഒരു
വൻ ലൗകികകാര്യങ്ങളിൽ വ്യാപൃതനുമാണ്.
അവൻ തന്റെ ഭാര്യയെ സന്തുഷ്ടയാക്കുവാ
നാണു ശ്രമിക്കുന്നത്. 34അയാൾ രണ്ടു കാര്യ
ങ്ങളെപ്പറ്റി ആലോചിക്കണം-സ്വന്തം ഭാര്യയെ
പ്രസാദിപ്പിക്കുക, കർത്താവിനെ പ്രസാദിപ്പി
ക്കുക. അവിവാഹിതയായ ഒരു സ്ത്രീയോ ഒരി
ക്കലും വിവാഹം കഴിക്കാത്ത ഒരു പെൺകുട്ടി
യോ അവരുടെ മുഴുവൻ സമയവും കർത്താവി
നായി സമർപ്പിക്കും. അവൾക്ക് തന്റെ ആ
ത്മാവും ശരീരവും മുഴുവനും കർത്താവിനു
സമർപ്പിക്കാനാകണം. എന്നാൽ വിവാഹിത
യായ ഒരു സ്ത്രീ ലൗകികകാര്യങ്ങളിൽ വ്യാപൃ
തയാണ്. തന്റെ ഭർത്താവിനെ പ്രസാദിപ്പി
ക്കാൻ ശ്രമിക്കുകയാണവൾ ചെയ്യുന്നത്. 35നി

ങ്ങളെ സഹായിക്കാനാണ് ഞാൻ ഇക്കാര്യങ്ങൾ
പറയുന്നത്. നിങ്ങളെ പരിമിതപ്പെടുത്താനല്ല
ഞാനിതു പറയുന്നത്. പക്ഷേ നിങ്ങൾ നേരായ
മാർഗ്ഗത്തിൽ ജീവിക്കണമെന്നാണെനിക്കാ
ഗ്രഹം. നിങ്ങളുടെ ശ്രദ്ധ വേറെ കാര്യങ്ങളിൽ
വ്യതിചലിക്കാതെ കർത്താവിന് നിങ്ങളെ പൂർ
ണ്ണമായും സമർപ്പിക്കപ്പെടാനാണു ഞാൻ ആഗ്ര
ഹിക്കുന്നത്.

36ഒരുവൻ തന്റെ കന്യകയായ മകളെ വിവാ
ഹത്തിനുള്ള നല്ലപ്രായം കഴിഞ്ഞിട്ടും വിവാഹം
കഴിപ്പിക്കാതിരിക്കുന്നതു ശരിയല്ലെന്നു ചിന്തി
ച്ചേക്കാം. വിവാഹം അനിവാര്യമാണെന്ന് അ
യാൾ ആലോചിച്ചേക്കാം. അയാൾ അവളെ
വിവാഹം കഴിക്കാനും അനുവദിക്കണം. അതു
പാപമല്ല. 37പക്ഷേ മറ്റൊരാൾ കുറേക്കൂടി ഉറച്ച
മനസ്സുള്ളവനായിരിക്കും. വിവാഹത്തിന്റെ
പ്രശ്നമേയില്ലാത്തതിനാൽ അയാൾക്ക് ഇഷ്ടമു
ള്ളതുപോലെ പ്രവൃത്തിക്കാം. തന്റെ കന്യക
യായ പുത്രിയെ അവിവാഹിതയായി തുടരാൻ
അയാൾ തീരുമാനിച്ചാൽ അയാൾ ചെയ്യുന്നത്
ശരിയാണ്. 38തന്റെ കന്യകയായ പുത്രിയെ
വിവാഹം ചെയ്തുകൊടുത്തയാൾ ചെയ്യുന്നത്
നല്ലതാണ്. അവളെ കല്യാണം കഴിച്ചു കൊടു
ക്കാത്തയാൾ അതിലും നല്ല കാര്യമാണ് ചെയ്യു
ന്നത്.

39ഒരു സ്ത്രീ തന്റെ ഭർത്താവ് ജീവിച്ചിരിക്കു
വോളം കാലം അയാളിൽ ബന്ധിതയാണ്. ഭർ
ത്താവ് മരിച്ചാൽ അവൾക്കിഷ്ടമുള്ളയാളെ
വിവാഹം കഴിക്കാനുള്ള സ്വാതന്ത്ര്യം അവൾക്കു
ണ്ടാകും. പക്ഷേ അവൾ കർത്താവിൽ വിവാഹം
കഴിക്കണം. 40വീണ്ടും വിവാഹിതയാകാതിരു
ന്നാൽ അവൾക്ക് കൂടുതൽ സന്തോഷം. ഇത്
എന്റെ അഭിപ്രായമാണ്; എനിക്ക് ദൈവത്തി
ന്റെ ആത്മാവുണ്ടെന്ന് ഞാൻ വിശ്വസിക്കു
കയും ചെയ്യുന്നു.

## വിഗ്രഹങ്ങൾക്കു നിവേദിക്കപ്പെട്ട ഭക്ഷണം

8 ഇനി വിഗ്രഹങ്ങൾക്കു യാഗമർപ്പിക്കപ്പെട്ട
മാംസത്തെപ്പറ്റി ഞാൻ എഴുതാം. “നമു
ക്കെല്ലാം അറിവുണ്ട്” എന്നു നമുക്കറിയാം. “അ
റിവ്” നിങ്ങളെ അഹംഭാവത്താൽ ചീർപ്പി
ക്കുന്നു. പക്ഷേ സ്നേഹം മറ്റുള്ളവരെ ശക്തരാ
ക്കാൻ നിങ്ങളെ സഹായിക്കുന്നു. 2തനിക്ക് ചില
തൊക്കെ അറിയാമെന്ന് കരുതുന്ന ഒരാൾ യഥാർ
ത്ഥത്തിൽ ഒന്നും അയാളറിയേണ്ടതുപോലെ
അറിയുന്നില്ല. 3പക്ഷേ ദൈവത്തെ സ്നേഹി
ക്കുന്നവൻ ദൈവത്താൽ അറിയപ്പെടുന്നു.

4അതുകൊണ്ട് മാംസഭക്ഷണത്തെപ്പറ്റി ഞാനി
താണ് പറയുന്നത്. ഒരു വിഗ്രഹം ഈ ലോക
ത്തിൽ യഥാർത്ഥത്തിൽ ഒന്നുമല്ലെന്നു നമുക്ക
റിയാം. ദൈവം ഒന്നേയുള്ളൂവെന്നും നമുക്ക
റിയാം. 5ദൈവമെന്നു വിളിക്കപ്പെടുന്ന പലതും
സ്വർഗ്ഗത്തിലോ ഭൂമിയിലോ ഉണ്ട് എന്നത്
പ്രധാനമല്ല. (ജനങ്ങൾ “ദൈവ”മെന്നും “കർ
ത്താ”വെന്നും വിളിക്കുന്ന അനേകം സാധനങ്ങ
ളുണ്ട്.) 6പക്ഷേ നമുക്ക് ഒരു ദൈവമേയുള്ളൂ.
അവൻ നമ്മുടെ പിതാവാകുന്നു. എല്ലാം അവ
നിൽനിന്നും വന്നു, നാം അവനുവേണ്ടി ജീവി
ക്കുകയും ചെയ്യുന്നു. കർത്താവും ഒന്നേയുള്ളൂ.
അവൻ യേശുക്രിസ്തുവാകുന്നു. എല്ലാം യേശു
വിലൂടെ ഉണ്ടാക്കപ്പെട്ടു. നമുക്ക് അവനിലൂടെ
ജീവനും ഉണ്ട്.

7പക്ഷേ എല്ലാവർക്കും ഇതറികയില്ല. ചില
ർക്ക് ഇപ്പോൾ വരെ വിഗ്രഹാരാധനയുണ്ടായി
രുന്നു. അതുകൊണ്ട് അവർക്ക് ഇറച്ചി കഴിക്കു
മ്പോൾ അത് വിഗ്രഹത്തിന്റേതാണെന്ന തോ
ന്നലുണ്ട്. ആ മാംസം തിന്നുന്നതു ശരിയാണോ
എന്നവർക്കു നിശ്ചയമുണ്ടായിരുന്നില്ല. അതു
കൊണ്ട് അതു തിന്നു കഴിയുമ്പോൾ അവർക്കു
കുറ്റബോധമുണ്ടാകും. 8എന്നാൽ ആഹാരം
നമ്മെ ദൈവത്തോട് അടുപ്പിക്കുകയില്ല. ആഹാ
രം കഴിക്കാൻ വിസമ്മതിക്കുന്നതു കൊണ്ട് ദൈ
വത്തിനു നമ്മോടുള്ള പ്രീതിയ്ക്കും കുറവൊന്നു
മുണ്ടാകില്ല. തിന്നുന്നത് നമ്മെ നന്നാക്കുകയു
മില്ല.

9എന്നാൽ നിങ്ങളുടെ സ്വാതന്ത്ര്യത്തിൽ ജാഗ്ര
ത പുലർത്തുക. ആ സ്വാതന്ത്ര്യം ദുർബ്ബലമായ
വിശ്വാസം ഉള്ളവരെ പാപത്തിലേക്കു തള്ളാം.
10നിങ്ങൾക്ക് അറിവുണ്ട്, അതുകൊണ്ട് അന്യ
ദേവനെ ആരാധിക്കുന്ന ഇടത്തിലിരുന്ന് ആ
ഹാരം കഴിക്കുന്നതിൽ വിഷമം തോന്നുകയില്ല.
ദുർബ്ബലവിശ്വാസിയായ ഒരുവൻ നിങ്ങ ളങ്ങ
നെ ചെയ്യുന്നത് കണ്ടെന്നിരിക്കാം. അതവനെ
വിഗ്രഹത്തിനു ബലികൊടുത്ത മാംസം ഭക്ഷി
ക്കാൻപോലും പ്രേരിപ്പിച്ചേക്കാം. പക്ഷേ അതു
തെറ്റാണെന്നാണവൻ യഥാർത്ഥത്തിൽ കരുതു
ന്നത്. 11അതിനാൽ ദുർബ്ബലനായ ആ സഹോ
ദരൻ നിങ്ങളുടെ അറിവിനാൽ ദുർബ്ബലനായി
നശിച്ചു. ഈ സഹോദരനുവേണ്ടിയും കൂടി
യാണ് ക്രിസ്തു മരിച്ചത്. 12നിങ്ങൾ ഇതു
പോലെ ക്രിസ്തുവിൽ സഹോദര സഹോദരി
മാർക്കെതിരായി പാപം ചെയ്യുകയും അവർക്കു
തെറ്റെന്നു തോന്നുന്നതു ചെയ്യിക്കാൻ കാരണമാ
വുകയും ചെയ്യുമ്പോൾ നിങ്ങളും ക്രിസ്തുവി
നെതിരായി പാപം ചെയ്യുകയാണ്. 13അതു
കൊണ്ട് ഞാൻ തിന്നുന്ന ഭക്ഷണം എന്റെ
സഹോദരനെ പാപത്തിലേക്കു തള്ളിയിടുന്നെ
ങ്കിൽ ഞാനൊരിക്കലും മാംസം കഴിക്കില്ല.
എന്റെ സഹോദരനെ പാപിയാക്കാതിരിക്കാൻ
വേണ്ടി ഞാൻ മാംസഭക്ഷണം നിറുത്തും.

9 ഞാനൊരു സ്വതന്ത്രനാണ്. ഞാനൊരു
അപ്പൊസ്തലനാണ്. നമ്മുടെ കർത്താ
വായ യേശുവിനെ ഞാൻ കണ്ടിട്ടുണ്ട്. കർത്താ
വിലുള്ള എന്റെ ജോലിയുടെ ഉദാഹരണമാണ്
നിങ്ങൾ. 2മറ്റുള്ളവർ എന്നെ ഒരു അപ്പൊസ്തല
നായി സ്വീകരിക്കുകയില്ല. പക്ഷേ നിങ്ങൾ
എന്നെ ഒരു അപ്പൊസ്തലനായി സ്വീകരിക്കും.
ഞാൻ കർത്താവിൽ ഒരു അപ്പൊസ്തലനാണെ
ന്നതിനു തെളിവാണു നിങ്ങൾ.

3ചിലർക്കു എന്നെ വിധിക്കണം. അവർക്കു
നൽകുവാനുള്ള എന്റെ ഉത്തരം ഇതാണ്.
4ഞങ്ങൾക്കു തിന്നുവാനും കുടിക്കുവാനുമുള്ള
അവകാശമില്ലേ? 5യാത്ര ചെയ്യുമ്പോൾ വിശ്വാ
സിയായ ഭാര്യയെ കൊണ്ടുനടക്കാൻ ഞങ്ങ
ൾക്ക് അവകാശമില്ലേ? മറ്റ് അപ്പൊസ്തലന്മാരും
കർത്താവിന്റെ സഹോദരന്മാരും കോയും
ഒക്കെ ഇങ്ങനെ ചെയ്യുന്നുണ്ട്. 6ബർന്നബാസും
ഞാനും മാത്രം ഉപജീവനത്തിനുവേണ്ടി അദ്ധ്വാ
നിക്കണം എന്നാണോ? 7സ്വന്തം ശമ്പളം സ്വയം
നൽകുന്ന ഒരു പട്ടാളക്കാരനുമില്ല. സ്വയം നട്ടു
വളർത്തിയ മുന്തിരിത്തോട്ടത്തിൽനിന്ന് ഏതാ
നും മുന്തിരി തിന്നാത്ത ഒരുവനുമില്ല. ആട്ടിൻ
പറ്റത്തെ നയിച്ചിട്ട് അതിന്റെ പാലു കുടിക്കാ
ത്തവനുമില്ല.

8ഇതൊക്കെ മനുഷ്യർ ചിന്തിക്കുന്നതു മാത്ര
മല്ല. ദൈവത്തിന്റെ ന്യായപ്രമാണം ഇതു
തന്നെ പറയുന്നു. 9അതെ, മോശെയുടെ ന്യായ
പ്രമാണത്തിൽ ഇതു തന്നെ എഴുതിയിട്ടുണ്ട്.

“ധാന്യം മെതിക്കാനുപയോഗിക്കുന്ന മൃഗത്തി
ന്റെ വായപൊത്തി ധാന്യം തിന്നുന്നതിൽ
നിന്ന് അതിനെതടയരുത്.”* ദൈവം ഇതു പറ
യുമ്പോൾ അവൻ പണിമൃഗങ്ങളെപ്പറ്റി മാത്രമേ
ചിന്തിച്ചിരുന്നുള്ളോ? അല്ല. **10**അവൻ യഥാർത്ഥ
ത്തിൽ ഞങ്ങളെപ്പറ്റിയാണു പറഞ്ഞിരുന്നത്.
തിരുവെഴുത്തിലെ ആ ഖണ്ഡിക ഞങ്ങൾക്കു
വേണ്ടി എഴുതപ്പെട്ടതാണ്. കൊയ്യുന്നവനും
മെതിക്കുന്നവനും വേലയ്ക്കു കൂലിയായി അല്പം
ധാന്യം കിട്ടുമെന്നപ്രതീക്ഷയോടെ ജോലി ചെ
യ്യണം. **11**ഞങ്ങൾ നിങ്ങളിൽ ആത്മീയവിത്ത്
വിതച്ചു. അതുകൊണ്ട് നിങ്ങളുടെ ഭൗതീകമായ
തിൽനിന്നും ഈ ജീവിതത്തിന് ഞങ്ങൾക്ക്
കുറച്ച് വിളവെടുക്കാമല്ലോ. തീർച്ചയായും
അതൊരു അത്യാഗ്രഹമല്ല. **12**മറ്റുള്ളവർക്ക് നിങ്ങ
ളിൽനിന്ന് കിട്ടുവാൻ അവകാശമുണ്ട്. അതു
കൊണ്ട് തീർച്ചയായും ഞങ്ങൾക്കും ഈ അവകാ
ശമുണ്ട്. പക്ഷേ ഞങ്ങൾ ആ അവകാശം ഉപ
യോഗിക്കുന്നില്ല. ഇല്ല, ക്രിസ്തുവിന്റെ സുവി
ശേഷം അനുസരിക്കുന്നതിൽനിന്നും ഞങ്ങൾ
ആരെയും തടയാതിരിക്കാൻ ഞങ്ങൾ എല്ലാം
സഹിക്കുന്നു. **13**ദൈവാലയത്തിൽ ജോലി
ചെയ്യുന്നവർക്ക് അവിടുന്നു തന്നെ ഭക്ഷണം
കിട്ടുമെന്ന് നിങ്ങൾക്കറിയാം. യാഗപീഠത്തിൽ
ശുശ്രൂഷ ചെയ്യുന്നവർക്ക് യാഗപീഠത്തിൽ അർ
പ്പിക്കപ്പെട്ടതിന്റെ പങ്കു കിട്ടും. **14**സുവിശേഷ
പ്രസംഗകരുടെ കാര്യത്തിലും അങ്ങനെതന്നെ.
സുവിശേഷപ്രസംഗകർക്ക് ജീവനാംശം അവ
രുടെ തൊഴിലിൽ നിന്നുതന്നെ കിട്ടണമെന്നു
കർത്താവ് കല്പിച്ചിട്ടുണ്ട്.

**15**പക്ഷേ ഞാൻ ഇതിൽ ഒരവകാശവും ഉപ
യോഗിച്ചിട്ടില്ല. ഞാനിതൊന്നും നേടാൻ ശ്രമി
ക്കുന്നുമില്ല. ഞാനിതെഴുന്നതിന്റെ ലക്ഷ്യവും
അതല്ല. അഭിമാനിക്കാനുള്ള എന്റെ അവകാശം
എടുത്തുമാറ്റപ്പെടുന്നതിലും മരിക്കുകയാണ്
എനിക്കു ഭേദം. **16**സുവിശേഷം പ്രസംഗിക്കു
ന്നത് എനിക്കു പ്രശംസിക്കാൻ വേണ്ടിയല്ല.
സുവിശേഷപ്രസംഗം ഞാൻ ചെയ്യേണ്ട
എന്റെ കടമയാണ്. ഞാൻ സുവിശേഷം
പ്രസംഗിച്ചില്ലെങ്കിലാണ് എനിക്കു ദുരിതം.
**17**ഇത് ഞാൻ തന്നെ തെരഞ്ഞെടുത്തതായിരുന്നു
വെങ്കിൽ സുവിശേഷം ഞാൻ പ്രസംഗിച്ചാൽ
ഞാനൊരു പ്രതിഫലം അർഹിക്കുന്നു. പക്ഷേ
എനിക്കു മറ്റു പോംവഴികളില്ല. ഞാൻ സുവി
ശേഷം പ്രസംഗിക്കണം. എന്നിൽ ഏല്പിക്കപ്പെട്ട
കടമ ഞാൻ നിർവ്വഹിക്കുന്നുവെന്നു മാത്രം. **18**പി
ന്നെ എന്തു പ്രതിഫലമാണെനിക്കു കിട്ടുക?
ഇതാണെന്റെ പ്രതിഫലം. സുവിശേഷം പ്ര
സംഗിക്കുമ്പോൾ എനിക്കു പൂർണ്ണസ്വാതന്ത്ര്യ
ത്തോടെ അതു പറയാം. ആ രീതിയിൽ പ്രസം
ഗിക്കുന്നതിന് പ്രതിഫലത്തിനുള്ള അവകാശം
ഞാനുന്നയിക്കരുത്. **19**ഞാൻ സ്വതന്ത്രനാണ്.
ഞാനാരുടേയും ആളല്ല. പക്ഷേ ഞാനെന്നെ
എല്ലാവരുടേയും അടിമയാക്കുന്നു. കഴിയുന്നത്ര
ആൾക്കാരെ രക്ഷിക്കാൻ സഹായിക്കുകയാണ്
ഞാനിതുകൊണ്ട് ചെയ്യുന്നത്. **20**യെഹൂദർക്കു
ഞാനൊരു യെഹൂദനെപ്പോലെയായി. യെഹൂ
ദരെ രക്ഷിക്കാനാണു ഞാനിതു ചെയ്തത്. ഞാ
നൊരു ന്യായപ്രമാണത്തിന്റെയും ചട്ടക്കൂടി
ലല്ല. എങ്കിലും നിയമംകൊണ്ടു ഭരിക്കപ്പെടുന്ന
വർക്ക് ഞാനും അങ്ങനെയായി. അത്തരക്കാരെ
രക്ഷിക്കാനാണ് ഞാനങ്ങനെ ആയത്. **21**ന്യായ
പ്രമാണമില്ലാത്തവർക്ക് ഞാൻ ന്യായപ്രമാണ
മില്ലാത്തവനായി. ന്യായപ്രമാണമില്ലാത്തവരെ
രക്ഷിക്കാനാണു ഞനങ്ങനെയായത്. (പക്ഷേ,
യഥാർത്ഥത്തിൽ ഞാൻ ദൈവത്തിന്റെ ന്യായ
പ്രമാണത്തിലാണ്- ക്രിസ്തുവിന്റെ ന്യായപ്ര
മാണത്തിൻ കീഴിലാണ് ഞാൻ.) **22**ദുർബ്ബലരെ
രക്ഷിക്കാൻ ഞാനും ദുർബ്ബലനായി. ഞാൻ
എല്ലാവർക്കും എല്ലാമായി. ആകുന്നത്രയും ചില
ആളുകളെ രക്ഷിക്കാനാണ് ഞാനതു ചെയ്തത്.
**23**സുവിശേഷം മൂലമാണ് ഞാൻ ഇതെല്ലാം
ചെയ്തത്. സുവിശേഷത്തിന്റെ അനുഗ്രഹങ്ങ
ളിൽ എനിക്കു പങ്കു പറ്റാമെന്നതുകൊണ്ടാണ്
ഞാൻ ഈ കാര്യങ്ങളെല്ലാം ചെയ്യുന്നത്.

**24**ഓട്ടമത്സരത്തിൽ എല്ലാ ഓട്ടക്കാരും ഓടു
മെന്ന് നിങ്ങൾക്കറിയാം. പക്ഷേ ഒരു ഓട്ടക്കാ
രനേ സമ്മാനം കിട്ടൂ. അതുകൊണ്ട് ഓടുക.
സമ്മാനം കിട്ടാൻ ഓടുക. **25**എല്ലാ കളികളിലും
പങ്കെടുക്കുന്നവർ കർശനമായി പരിശീലനം
നടത്താറുണ്ട്. കിരീടം നേടുന്നതിനാണവരിതു
ചെയ്യുന്നത്. ആ കിരീടം അല്പനേരത്തേക്കു
മാത്രം നിലനിൽക്കുന്ന ഒരു ലൗകികകാര്യമാണ്.
പക്ഷേ നമ്മുടെ കിരീടം എന്നും നിലനിൽക്കുന്ന
താണ്. **26**അതുകൊണ്ട് ലക്ഷ്യമുള്ള ഒരാളെപ്പോ
ലെ ഞാൻ ഓടുന്നു. വായുവിലല്ലാതെ, ഇടി
ക്കുന്ന ഒരു മുഷ്ടിയുദ്ധക്കാരനെപ്പോലെ ഞാൻ
പൊരുതുന്നു. **27**ഞാൻ എന്റെ തന്നെ ശരീരത്തി
ലാണ് ഇടിക്കുന്നത്. അതിനെ ഞാനെന്റെ
അടിമയാക്കി. ഞാൻ തന്നെ തിരസ്ക്കരിക്കപ്പെ
ടാതിരിക്കാനാണ്, അതും മറ്റുള്ളവരോടു പ്രസം
ഗിച്ച ശേഷം, ഞാനിതു ചെയ്യുന്നത്.

### യെഹൂദരെപ്പോലെയാവരുത്

**10** സഹോദരരേ, മോശെയെ പിന്തുടർന്ന
നമ്മുടെ പിതാക്കന്മാർക്കു എന്തു സംഭവി
ച്ചുവെന്നു നിങ്ങളെ അറിയിക്കാൻ ഞാനാ
ഗ്രഹിക്കുന്നു. അവരെല്ലാം മേഘങ്ങൾക്കടിയിലാ
യിരുന്നു, അവരെല്ലാം കടലിലൂടെ നടക്കുകയും
ചെയ്തു. **2**മേഘത്തിലും കടലിലും സ്നാന
പ്പെട്ട് അവർ മോശെയോടു ചേർന്നു. **3**അവ
രെല്ലാം ഒരേ ആത്മീയാഹാരം ഭക്ഷിച്ചു. **4**അവർ
ഒരേ ആത്മീയജലവും കുടിച്ചു. അവരോടൊ
പ്പമുണ്ടായിരുന്ന ആത്മീയപാറയിൽ നിന്നാണ്
അവർ കുടിച്ചത്. ആ പാറ ക്രിസ്തുവായിരുന്നു.
**5**പക്ഷേ ദൈവം അവരിലധികം പേരോടും
പ്രീതനായില്ല. അവർ മരുഭൂമിയിൽ വധിക്ക
പ്പെട്ടു.

**6**സംഭവിച്ച ഇക്കാര്യങ്ങളെല്ലാം നമുക്കു മാതൃ
കകളുമാണ്. അവർ ഇച്ഛരിച്ചതുപോലുള്ള
തിന്മ ആഗ്രഹിക്കാതിരിക്കാൻ ഇതു നമ്മെ ഓർ
മ്മിപ്പിക്കുന്നു. **7**അവർ ചെയ്തതുപോലെ വിഗ്ര
ഹങ്ങളെ ആരാധിക്കരുത്. തിരുവെഴുത്തുകളിൽ
ഇങ്ങനെ എഴുതിയിരിക്കുന്നു, “അവർ തി
ന്നാനും കുടിയ്ക്കാനും ഇരുന്നു. നൃത്തം ചെയ്യാൻ
അവർ എഴുന്നേറ്റു.”* **8**അവരിൽ ചിലർ ചെ
യ്തതുപോലുള്ള ലൈംഗികപാപങ്ങൾ നാം
ചെയ്യരുത്. ഒരു ദിവസം അവരിൽ ഇരുപത്തി
മൂവായിരം പേർ തങ്ങളുടെ പാപങ്ങൾ മൂലം
കൊല്ലപ്പെട്ടു. **9**അവർ ചെയ്തതു പോലെ
നമ്മൾ കർത്താവിനെ പരീക്ഷിക്കുവാൻ പാ
ടില്ല. കർത്താവിനെ പരീക്ഷിച്ച അവർ പാമ്പു
കളാൽ കൊല്ലപ്പെട്ടു. **10**അവരിൽ ചിലർ ചെ
യ്തതുപോലെ പരാതിപ്പെടാതിരിക്കുക. നശി
പ്പിക്കുന്നവനായ ദൂതനാൽ അവർ കൊല്ലപ്പെട്ടു.

---

**“ധാന്യം ... തടയരുത്”** ഉദ്ധരണി ആവ. 25:4.

**“അവർ എഴുന്നേറ്റു”** ഉദ്ധരണി പുറ. 32:6.

11അവർക്കു സംഭവിച്ച കാര്യങ്ങൾ ഉദാഹര
ണങ്ങളാണ്. അതു നമുക്കു മുന്നറിയിപ്പെന്ന
നിലയ്ക്കാണ് എഴുതപ്പെട്ടിരിക്കുന്നത്. ആ
പൂർവ്വചരിത്രമെല്ലാം അവസാനിക്കുന്ന ഒരു
കാലഘട്ടത്തിലാണ് നമ്മൾ ജീവിക്കുന്നത്.
12താൻ ശക്തനായി നിൽക്കുന്നു എന്നു കരുതുന്ന
വൻ വീഴാതിരിക്കാൻ ശ്രദ്ധിക്കട്ടെ. 13എല്ലാവർ
ക്കുമുള്ള പ്രലോഭനങ്ങൾ മാത്രമേ നിങ്ങൾക്കു
മുള്ളൂ. പക്ഷേ നിങ്ങൾക്കു ദൈവത്തെ വിശ്വ
സിക്കാൻ കഴിയും. നിങ്ങൾക്കു സഹിക്കാവു
ന്നതിലധികം പ്രലോഭനങ്ങൾക്കു വിധേയരാ
കുവാൻ അവൻ അനുവദിക്കില്ല. എന്നാൽ
നിങ്ങൾ എപ്പോഴെങ്കിലും പ്രലോഭിക്കപ്പെട്ടാൽ
അതിൽനിന്നും മോചിപ്പിക്കാനുള്ള ഒരു മാർഗ്ഗ
വും ദൈവം തരും. അപ്പോൾ നിങ്ങൾക്കതിനെ
അതിജീവിക്കാൻ കഴിയും.

14അതുകൊണ്ട്, എന്റെ പ്രിയസുഹൃത്തു
ക്കളെ, വിഗ്രഹാരാധനയിൽനിന്നും ഓടിയക
ലുക. 15സ്വയം വിലയിരുത്താനുള്ള വിവേകം
നിങ്ങൾക്കുണ്ടെന്ന ധാരണയിലാണു ഞാൻ
നിങ്ങളോടിതു പറയുന്നത്. 16നാം സ്തോത്രം
ചെയ്യുന്ന അനുഗ്രഹപാത്രം-ക്രിസ്തുവിന്റെ
രക്തത്തിലുള്ള പങ്കുചേരലല്ലേ? നാം മുറിച്ചെ
ടുക്കുന്ന അപ്പം ക്രിസ്തുവിന്റെ ശരീരം പങ്കു
വെച്ചെടുക്കലല്ലേ? 17ഒരു അപ്പമുണ്ട്, നമ്മൾ
അനേകം പേരും. പക്ഷേ ആ ഒരപ്പത്തിൽനിന്ന്
നാം നമ്മുടെ പങ്ക് മുറിച്ചെടുക്കുന്നു. അതിനാൽ
സത്യത്തിൽ നമ്മൾ ഒരു ശരീരമാകുന്നു.

18യിസ്രായേൽക്കാരെപ്പറ്റി ഓർക്കുക. യാഗമർ
പ്പിക്കപ്പെട്ട ആഹാരം തിന്നുന്ന അവർ യാഗ
പീഠം പങ്കുവയ്ക്കുകയല്ലേ? 19വിഗ്രഹത്തിന്
സമർപ്പിച്ച ആഹാരത്തിന് എന്തെങ്കിലും പ്രാ
ധാന്യം ഉണ്ടെന്നല്ല വിഗ്രഹത്തിനും ഉണ്ടെന്നല്ല
20വിഗ്രഹങ്ങൾക്കു നിവേദിക്കുന്നത് യഥാർത്ഥ
ത്തിൽ പിശാചിനാണ്, ദൈവത്തിനല്ല നൽകു
ന്നത്. നിങ്ങൾ പിശാചുക്കളുമായിഒന്നും പങ്കുവ
യ്ക്കരുതെന്നാണെന്റെ ആഗ്രഹം. 21പിശാചുക്ക
ളുടെയും കർത്താവിന്റെയും പാനപാത്രത്തിൽ
നിന്ന് ഒരേസമയം കുടിയ്ക്കാൻ നിങ്ങൾക്കാ
വില്ല. കർത്താവിന്റെയും പിശാചിന്റെയും
മേശയിൽ ഒരേസമയം പങ്കുപറ്റാനും നിങ്ങൾ
ക്കാവില്ല. 22കർത്താവിനെ നാം പ്രകോപിപ്പി
ക്കണോ? നമ്മൾ അവനേക്കാൾ ശക്തരാണോ?
അല്ല!

## ദൈവമഹത്വത്തിന് നിങ്ങളുടെ സ്വാതന്ത്ര്യം ഉപയോഗിക്കുക

23“എല്ലാം അനുവദിച്ചിരിക്കുന്നു.” പക്ഷേ
എല്ലാം നല്ലതല്ല. “എല്ലാം അനുവദിച്ചിരി
ക്കുന്നു.” എങ്കിലും ചിലത് മറ്റുള്ളവരെ ശക്തരാ
ക്കുവാൻ സഹായിക്കുന്നില്ല. 24അവനവനെ
മാത്രം സഹായിക്കുന്ന ഒരു കാര്യവും ചെയ്യാൻ
ആരും ശ്രമിക്കരുത്. മറ്റുള്ളവർക്കു കൂടി നന്മ
വരുന്ന കാര്യങ്ങൾ ചെയ്യാനാണ് ശ്രമിക്കേണ്ടത്.
25ചന്തയിൽ വിൽക്കുന്ന മാംസം കഴിക്കുക.
മനസാക്ഷി നിമിത്തം ഒന്നും അന്വേഷിക്കാതെ
തിന്നുക. 26“ഭൂമിയും അതിലുള്ളതെന്തും കർത്താ
വിന്റേതാകയാൽ”* നിങ്ങൾക്കതു തിന്നാം.
27അവിശ്വാസിയായ ഒരുവൻ അവനോ
ടൊത്തു ഭക്ഷണം കഴിക്കാൻ നിങ്ങളെ ക്ഷണി
ക്കാം. നിങ്ങൾ പോകുവാൻ തീരുമാനിച്ചാൽ
മുന്നിൽ വിളമ്പുന്നതെന്തും ഭക്ഷിക്കുക. അതു
തിന്നാൻ കൊള്ളാവുന്നതാണോ എന്ന് അന്വേ
ഷിക്കാതിരിക്കുക. 28എന്നാൽ അത്, “വിഗ്രഹ
ത്തിന് സമർപ്പിക്കപ്പെട്ട മാംസമാണ്” എന്നാരെ
ങ്കിലും നിങ്ങളോട് പറഞ്ഞാൽ അതു ഭക്ഷിക്ക
രുത്. അതു ഭക്ഷിക്കരുതാത്തതെന്തുകൊണ്ടെ
ന്നോ? നിങ്ങളോടു അങ്ങനെ പറഞ്ഞവൻ, ആ
ഭക്ഷണം തിന്നുന്നതു തെറ്റെന്നു വിശ്വസിക്കുന്ന
വനാകയാൽ അവന്റെ വിശ്വാസത്തെ
നിങ്ങൾ മുറിപ്പെടുത്തുകയാവും ഫലം. 29അതു
ഭക്ഷിക്കുന്നതു തെറ്റാണെന്നു നിങ്ങൾ കരുതുന്നു
ണ്ടെന്നല്ല ഞാൻ സൂചിപ്പിച്ചത്. പക്ഷേ മറ്റേ
യാൾ അതു തെറ്റാണെന്നു കരുതാം. അതു മാത്ര
മാണ് അതു തിന്നാതിരിക്കാനുള്ള കാരണം. മറ്റു
ള്ളവർ തെറ്റോ ശരിയോ എന്നു കരുതുന്നതി
ന്റെ അടിസ്ഥാനത്തിലല്ല എന്റെ സ്വാതന്ത്ര്യം
വിലയിരുത്തപ്പെടേണ്ടത്. 30നന്ദിയോടെയാണ്
ഞാൻ ആഹാരം കഴിക്കുന്നത്. അതിനാൽ ദൈവ
ത്തിനു നന്ദി പറഞ്ഞ ആഹാരത്തിന്റെ പേ
രിൽ ഞാൻ വിമർശിക്കപ്പെടരുത്. 31അതു
കൊണ്ട് നിങ്ങൾ തിന്നാലും കുടിച്ചാലും എന്തു
ചെയ്താലും അതെല്ലാം ദൈവത്തിന്റെ മഹത്വ
ത്തിനായി ചെയ്യുക. 32യെഹൂദരും യവനന്മാരും
ദൈവസഭയുമൊക്കെയുൾപ്പെടെ മറ്റുള്ളവരെ
തെറ്റുചെയ്യിക്കുംവിധം ഒന്നും പ്രവർത്തിക്കാ
തിരിക്കുക. 33അതു തന്നെ ഞാനും ചെയ്യുന്നു.
എല്ലാവരേയും എല്ലാത്തരത്തിലും സന്തോഷി
പ്പിക്കാനാണു ഞാൻ ശ്രമിക്കുന്നത്. എനിക്കു
നല്ലതുവരുന്നതിനായി ഞാനൊന്നും ചെയ്യാൻ
ശ്രമിക്കാറില്ല. ഭൂരിപക്ഷം ആളുകൾക്കും രക്ഷയു
ണ്ടാകത്തക്കവിധം അവർക്കു നന്മയ്ക്കായാണു
ഞാൻ പ്രവർത്തിക്കാൻ ശ്രമിക്കാറ്.

11 ഞാൻ ക്രിസ്തുവിനെ അനുകരിക്കു
മ്പോലെ നിങ്ങൾ എന്നെയും അനുകരി
ക്കുക.

## അധികാരത്തിൻ കീഴിലായിരിക്കുക

2നിങ്ങൾ എല്ലാക്കാര്യത്തിലും എന്നെ ഓർക്കു
ന്നതിനാൽ ഞാൻ നിങ്ങളെ പുകഴ്ത്തുന്നു.
ഞാൻ നിങ്ങൾക്കു നൽകിയ ഉപദേശങ്ങൾ
നിങ്ങൾ പിന്തുടരുന്നുണ്ട്. 3എന്നാൽ നിങ്ങൾ
ഇതു മനസ്സിലാക്കണമെന്നാണെന്റെ ആഗ്രഹം:
ഓരോ പുരുഷന്റെയും തല ക്രിസ്തുവാകുന്നു.
സ്ത്രീയുടെ തല പുരുഷനാകുന്നു. ക്രിസ്തുവി
ന്റെ തല ദൈവമാകുന്നു. 4മൂടുപടമിട്ടു പ്രാർ
ത്ഥിക്കുകയും പ്രവചിക്കുകയും ചെയ്യുന്ന ഓ
രോ പുരുഷനും തന്റെ തലയെ നാണം കെടു
ത്തുകയാണ് .5എന്നാൽ പ്രാർത്ഥിക്കുകയോ
പ്രവചിക്കുകയോ ചെയ്യുന്ന ഓരോ സ്ത്രീയും
തന്റെ തല മൂടിയിരിക്കണം. അവൾ തല മൂടി
യില്ലെങ്കിൽ തന്റെ തലയെ നാണിപ്പിക്കുകയാ
ണ്. അപ്പോളവൾ മുണ്ഡനം ചെയ്യപ്പെട്ടവളെ
പ്പോലെയാണ്. 6തല മൂടാത്ത സ്ത്രീ അവളുടെ
തന്നെ മുടിവെട്ടിക്കളഞ്ഞതുപോലെയാണ്. ഒരു
സ്ത്രീയ്ക്ക് തന്റെ മുടി മുറിച്ചുകളയുകയോ
മുണ്ഡനം ചെയ്യുകയോ ചെയ്യുന്നത് ലജ്ജാകര
മാണ്. അതുകൊണ്ട് അവൾ തന്റെ തലമൂടണം.
7എന്നാൽ ഒരു പുരുഷൻ തന്റെ തല മൂടരുത്.
എന്തെന്നോ? കാരണം അവൻ ദൈവത്തെപ്പോ
ലെ സൃഷ്ടിക്കപ്പെട്ടതും ദൈവത്തിന്റെ മഹത്വ
വും ആകുന്നു. എന്നാൽ സ്ത്രീ പുരുഷന്റെ
മഹത്വമാകുന്നു. 8പുരുഷൻ സ്ത്രീയിൽനിന്നു
ണ്ടായതല്ല. സ്ത്രീ പുരുഷനിൽ നിന്നുണ്ടായ
താണ്. 9പുരുഷൻ സ്ത്രീയ്ക്കുവേണ്ടി ഉണ്ടാക്ക
പ്പെട്ടതല്ല, മറിച്ച് സ്ത്രീ പുരുഷനുവേണ്ടി ഉണ്ടാ

**“ഭൂമിയും ... കർത്താവിന്റേതാകയാൽ”** ഉദ്ധരണി സങ്കീ. 24:1, 50;12, 89:11.

ക്കപ്പെട്ടവളാണ്. 10അതിനാലാണ് സ്ത്രീ, താൻ
അധികാരത്തിൻ കീഴിലാണെന്നു കാണിക്കാൻ
തലയിൽ തുണിയിടണമെന്നു പറയുന്നത്. ദൂത
ന്മാർ മൂലവും അവൾ തലയിൽ മൂടുപടമിടണം.
11എന്നാൽ കർത്താവിൽ സ്ത്രീ പുരുഷനും
പുരുഷൻ സ്ത്രീയ്ക്കും പ്രധാനങ്ങളാണ്.
12സ്ത്രീ പുരുഷനിൽനിന്നും വന്നതും പുരുഷൻ
സ്ത്രീയിൽനിന്നും ജനിച്ചതുമാകയാൽ ഇതു
സത്യവുമാകുന്നു. ദൈവം ആണ് എല്ലാത്തി
ന്റെയും ഉറവിടം. 13ഇതു നിങ്ങൾ തന്നെ തീരു
മാനിക്കുക: തലയിൽ മൂടുപടമിടാതെ ഒരു
സ്ത്രീ ദൈവത്തോടു പ്രാർത്ഥിക്കുന്നതു ശരി
യോ? 14നീണ്ട മുടി ധരിക്കുന്നത് പുരുഷന്
നാണക്കേടാണെന്നു പ്രകൃതിപോലും നിങ്ങളെ
പഠിപ്പിക്കുന്നു. 15എന്നാൽ സ്ത്രീയ്ക്ക് നീണ്ട
മുടിയുണ്ടാകുന്നതു അന്തസ്സു തന്നെ. സ്ത്രീയു
ടെ ശിരസ്സു മൂടുവാനുള്ള കവചമായിട്ടാണ്
നീണ്ടമുടി അവൾക്കു നൽകിയിരിക്കുന്നത്.
16ചിലർ ഇതേപ്പറ്റി തർക്കിച്ചേക്കാം. പക്ഷേ
അവർ ചെയ്യുന്നത് ഞങ്ങളും ദൈവസഭയും
അംഗീകരിക്കയില്ല.

### കർത്താവിന്റെ അത്താഴം

17ഇനി പറയാൻ പോകുന്ന കാര്യത്തിൽ
ഞാൻ നിങ്ങളെ പുകഴ്ത്തുന്നില്ല. നിങ്ങളുടെ
കൂടിച്ചേരലുകൾ നിങ്ങൾക്കു ഗുണത്തേക്കാള
ധികം ദോഷമാണു ചെയ്യുക. 18ഒന്നാമതു നി
ങ്ങൾ സഭയായി ചേരുമ്പോൾ നിങ്ങൾക്കിട
യിൽ വിഭജനമുണ്ടെന്നു ഞാൻ കേൾക്കുന്നു.
അതിൽ ചിലതു ഞാൻ വിശ്വസിക്കുകയും
ചെയ്യുന്നു. 19(നിങ്ങൾക്കിടയിൽ ഭിന്നത ഉണ്ടാ
കേണ്ടത് ആവശ്യവുമാണ്. നിങ്ങൾക്കിടയിൽ
കലർപ്പില്ലാത്തവനാരെന്നറിയാൻ ഉള്ളതാണീ
വഴി.) 20നിങ്ങൾ കൂടിച്ചേരുമ്പോൾ യഥാർത്ഥ
ത്തിൽ നിങ്ങൾ കർത്താവിന്റെ അത്താഴമല്ല
ഭക്ഷിക്കുന്നത്. 21എന്തുകൊണ്ടെന്നോ? നിങ്ങൾ
തിന്നുമ്പോൾ ഓരോരുത്തരും മറ്റുള്ളവർക്കായി
കാത്തു നിൽക്കാറില്ല. ചിലർ വിശന്നും മറ്റുള്ള
വർ ആഹാരം അധികമായി ലഹരിപിടിച്ചും
ഇരിക്കുന്നു. 22നിങ്ങൾക്കു നിങ്ങളുടെ തന്നെ
ഭവനത്തിൽ തിന്നുകയും, കുടിക്കുകയും ചെയ്യാ
മല്ലോ. ദൈവത്തിന്റെ സഭ പ്രധാനമല്ലെന്ന്
നിങ്ങൾ കരുതുന്നുണ്ടെന്നാണതു സൂചിപ്പിക്കു
ന്നത്. നിങ്ങൾ പാവങ്ങളുടെമേൽ അപമാനം
ചൊരിയുന്നു. നിങ്ങളോട് ഞാനെന്തു പറ
യാൻ? ഇതൊക്കെ ചെയ്യുന്നതിനു ഞാൻ നിങ്ങ
ളെ സ്തുതിക്കണോ? ഒരിക്കലുമതില്ല. എന്നെ
ക്കൊണ്ടതാവില്ല.

23നിങ്ങൾക്കു ഞാൻ നൽകിയ ഉപദേശം കർ
ത്താവിൽനിന്നു ഞാൻ സ്വീകരിച്ച ഉപദേശം
തന്നെയാണ്: യേശുവിനെ കൊല്ലാൻ കൊടു
ത്ത രാത്രിയിൽ, അവൻ അപ്പമെടുക്കുകയും
24അതിനു നന്ദിപറയുകയും ചെയ്തു. അന
ന്തരം അപ്പം പകുത്ത് അവൻ പറഞ്ഞു, "ഇതെ
ന്റെ ശരീരമാകുന്നു, ഇതു നിങ്ങൾക്കുള്ളതാണ്.
എന്നെ ഓർക്കുന്നതിന് ഇതു ചെയ്യുക." 25അതു
പോലെ അവർ തിന്നു കഴിഞ്ഞപ്പോൾ യേശു
വീഞ്ഞുപാത്രം എടുത്തു. യേശു പറഞ്ഞു, "ഈ
വീഞ്ഞ് ദൈവം അവന്റെ ജനതയുമായുണ്ടാ
ക്കിയ പുതിയ നിയമം ആകുന്നു. ഈ പുതിയ
നിയമം എന്റെ രക്തം കൊണ്ടാരംഭിക്കുന്നു.
നിങ്ങൾ ഇതു കുടിക്കുമ്പോൾ എന്നെ ഓർക്കാ
നായി ഇതു ചെയ്യുക." 26എപ്പോഴെല്ലാം നിങ്ങൾ
ഈ അപ്പം തിന്നുകയും വീഞ്ഞു കുടിയ്ക്കു
കയും ചെയ്യുന്നുവോ, അപ്പോഴൊക്കെ കർത്താ
വ് വരുംവരെ അവന്റെ മരണത്തെ ഓർമ്മിപ്പി
ക്കുന്നു.

27അതുകൊണ്ട് ഒരാൾ അയോഗ്യമായ വിധ
ത്തിൽ അപ്പം തിന്നുകയോ കർത്താവിന്റെ
പാനപാത്രം കുടിയ്ക്കുകയോ ചെയ്താൽ
അയാൾ കർത്താവിന്റെ ശരീരത്തിനും രക്ത
ത്തിനുമെതിരെ പാപം ചെയ്യുകയാണ്. 28ഓരോ
രുത്തരും അപ്പം തിന്നുകയും പാനപാത്രം കുടി
യ്ക്കുകയും ചെയ്യുന്നതിനു മുമ്പ് അവനവന്റെ
ഹൃദയത്തിലേക്കൊന്നു നോക്കണം. 29ശരീരത്തെ
തിരിച്ചറിയാതെ ഒരാൾ അപ്പം തിന്നുകയും
പാനപാത്രം കുടിയ്ക്കുകയും ചെയ്താൽ
അയാൾ തിന്നുകയും കുടിയ്ക്കുകയും ചെയ്യുക
വഴി കുറ്റക്കാരനെന്നു വിധിക്കപ്പെടുന്നു. 30അതി
നാലാണ് നിങ്ങളുടെയിടയിൽ അധികംപേരും
രോഗികളും ദുർബ്ബലരുമായത്. പലരും മരിയ്ക്കു
കയും ചെയ്തു. 31എന്നാൽ നാം തന്നെ നമ്മെ
ശരിയായി വിവേചിച്ചാൽ ദൈവം നമ്മെ
വിധിക്കയില്ല. 32പക്ഷേ കർത്താവ് നമ്മെ നല്ല
വഴി കാണിച്ചുതരാൻ വിധിക്കുന്നു. നാം ലോക
ത്തിലെ മറ്റുള്ളവരോടുകൂടി ശിക്ഷാവിധിയിൽ
അകപ്പെടാത്തവിധമാണ് അവൻ ഇതു ചെയ്യു
ന്നത്.

33അതുകൊണ്ട് എന്റെ സഹോദരീ സഹോ
ദരന്മാരേ, നിങ്ങൾ ഭക്ഷിക്കാൻ ഒത്തുകൂടു
മ്പോൾ മറ്റുള്ളവർക്കായി പരസ്പരം കാത്തിരി
ക്കുക. 34ഒരാൾക്കു നന്നേ വിശക്കുന്നുവെങ്കിൽ,
അവൻ വീട്ടിൽ വച്ചു ഭക്ഷിക്കട്ടെ. നിങ്ങളുടെ
ഒത്തുചേരലിനാൽ ദൈവത്തിന്റെ ന്യായ
വിധി നിങ്ങളുടെമേൽ പതിക്കാൻ ഇടയാകാതി
രിക്കട്ടെ. നിങ്ങൾ ചെയ്യേണ്ട ബാക്കി കാര്യങ്ങൾ
ഞാൻ വരുമ്പോൾ പറയാം.

### പരിശുദ്ധാത്മാവിന്റെ സമ്മാനങ്ങൾ

12 സഹോദരീ സഹോദരന്മാരേ, ഇപ്പോൾ
ആത്മീയവരങ്ങളെപ്പറ്റി നിങ്ങൾ മനസ്സി
ലാക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. 2നിങ്ങൾ
വിശ്വാസികളാകുന്നതിനു മുമ്പു ജീവിച്ച
ജീവിതം ഓർക്കുക. അന്നു നിങ്ങൾ ജീവനി
ല്ലാത്ത വിഗ്രഹങ്ങളെ ആരാധിക്കുന്നതിലേക്കു
സ്വയം സ്വാധീനിക്കപ്പെട്ടു. 3അതുകൊണ്ട്
ഞാൻ നിങ്ങളോടു പറയുന്നു, ദൈവത്തിന്റെ
ആത്മാവിൽ സംസാരിക്കുന്നവർ ആരും "യേശു
ശപിക്കപ്പെട്ടവൻ" എന്നു പറകയില്ല. മാത്രവു
മല്ല, പരിശുദ്ധാത്മാവിന്റെ സഹായമില്ലാതെ
ഒരുവനും "യേശു കർത്താവാകുന്നു" എന്നു പറ
യാനും കഴികയില്ല.

4പലവിധത്തിൽ ആത്മീയവരങ്ങളുണ്ട്.
പക്ഷേ അവയെല്ലാം ഒരേ ആത്മാവിൽനിന്നു
ള്ളതാണ്. 5സേവിക്കാൻ പല മാർഗ്ഗങ്ങളുണ്ട്,
പക്ഷേ ആ മാർഗ്ഗങ്ങളെല്ലാം അതേ കർത്താ
വിൽനിന്നാണ്. 6ദൈവം ആളുകളിൽ പല
തരത്തിൽ പ്രവർത്തിക്കുന്നുണ്ട്, പക്ഷേ ആ മാർ
ഗ്ഗങ്ങളെല്ലാം അതേ ദൈവത്തിൽനിന്നുമാണ്.
ദൈവം നമ്മിൽ എല്ലാവരിലും എല്ലാം പ്രവർ
ത്തിക്കുന്നു. 7ആത്മാവിൽനിന്നുള്ള എന്തോ
ഓരോരുത്തരിലും കാണാം. മറ്റുള്ളവരെ സഹാ
യിക്കാനാണ് ആത്മാവ് ഇതെല്ലാവർക്കും നൽകു
ന്നത്. 8ദൈവം ഒരാൾക്കു ജ്ഞാനത്തോടെ
സംസാരിക്കാനുള്ള കഴിവ് നൽകുന്നു. അതേ
ആത്മാവു തന്നെ മറ്റൊരാൾക്ക് അറിവോടെ
സംസാരിക്കാനുള്ള കഴിവു കൊടുക്കുന്നു.
9അതേ ആത്മാവ് ഒരാൾക്ക് വിശ്വാസം നൽ

കുന്നു. മറ്റൊരാൾക്ക് രോഗം ഭേദപ്പെടുത്താനുള്ള
വരവും അതേ ആത്മാവ് നൽകുന്നു. 10ആത്മാവ്
ഒരാൾക്ക് വീര്യപ്രവൃത്തികൾക്കുള്ള കഴിവും
മറ്റൊരാൾക്ക് പ്രവചനവും മറ്റൊരാൾക്ക് നല്ല
തും ചീത്തയുമായ ആത്മാവിനെ തിരിച്ചറിയാ
നുള്ള കഴിവും നൽകുന്നു. ഒരാൾക്കു വിവിധ
ഭാഷകൾ സംസാരിക്കാനുള്ള കഴിവാണ് ആത്മാ
വ് നൽകുന്നത്. ആ ഭാഷകൾ വ്യാഖ്യാനിക്കാ
നുള്ള കഴിവാണ് മറ്റൊരാൾക്കു നൽകുന്നത്.
11ഒരു ആത്മാവ്, അതേ ആത്മാവ് ഇതെല്ലാം
ചെയ്യുന്നു; ഓരോ വ്യക്തിക്കും എന്തൊക്കെ നൽ
കണമെന്ന് ആത്മാവു നിശ്ചയിക്കും.

## ക്രിസ്തുവിൻെറ ശരീരം

12ഒരാളുടെ ശരീരം ഒരു വസ്തുതന്നെ. എങ്കി
ലും അതിന് അനേകം ഭാഗങ്ങളുണ്ട്. എന്നിട്ടും,
ഒരു ശരീരത്തിന് അനേകം ഭാഗങ്ങളുണ്ടെങ്കിലും
ആ ഭാഗങ്ങളെല്ലാം ഒരു ശരീരം മാത്രമായിത്തീ
രുന്നു. ക്രിസ്തുവും അങ്ങനെയാണ്. 13നമ്മളിൽ
ചിലർ യെഹൂദരാണ്, ചിലർ ജാതികളും.
ചിലർ അടിമകളും, ചിലർ സ്വതന്ത്രരും. പക്ഷേ
നമ്മളെല്ലാവരും ഒരാത്മാവിലൂടെ ഒരു ശരീര
ത്തിൽ സ്നാനപ്പെട്ടു. നമുക്കെല്ലാം ഒരേ ആത്മാ
വാണു നൽകപ്പെട്ടത്.
14ഒരാളുടെ ശരീരത്തിന് ഒരുഭാഗം മാത്രമല്ല,
അനേകം ഭാഗങ്ങളുണ്ട്. 15“ഞാനൊരു കൈയല്ല
അതുകൊണ്ട് ഞാൻ ശരീരത്തിൻേറതല്ല” എന്നു
പാദം പറഞ്ഞേക്കാം. എന്നാൽ അങ്ങനെ പറ
ഞ്ഞതു കൊണ്ട് പാദം ശരീരത്തിൻെറ ഒരു ഭാഗ
ത്തിൽ കുറഞ്ഞതാകുന്നില്ല. 16“ഞാനൊരു
കണ്ണല്ല. അതിനാൽ ഞാൻ ശരീരത്തിൻേറതല്ല”
എന്നു ചെവി പറഞ്ഞേക്കാം. അതുകൊണ്ട്
ചെവി ശരീരത്തിൻെറ ഒരു ഭാഗമാകുന്നതിൽ
നിന്നു തടയപ്പെടുന്നില്ല. 17ശരീരം മുഴുവനും
ഒരു കണ്ണായിരുന്നുവെങ്കിൽ അതിനു കേൾ
ക്കാൻ കഴിയുമായിരുന്നില്ല. മുഴുവൻ ശരീരവും
ഒരു ചെവിയായിരുന്നുവെങ്കിൽ ആ ശരീര
ത്തിന് ഒന്നും മണക്കാൻ കഴിയുമായിരുന്നില്ല.
18-19ശരീരത്തിൻെറ എല്ലാ ഭാഗവും ഒന്നു തന്നെ
യായിരുന്നുവെങ്കിൽ ശരീരം ഉണ്ടാകുമായിരു
ന്നില്ല. പക്ഷേ സത്യത്തിൽ ദൈവം ശരീരഭാഗ
ങ്ങളെ താൻ ഇച്ഛരിച്ചവണ്ണം യഥാസ്ഥാനങ്ങ
ളിൽ വിന്യസിച്ചു. 20അതുകൊണ്ട് അനേകം
ഭാഗങ്ങളുണ്ടെങ്കിലും ഒരു ശരീരം മാത്രം.
21കണ്ണിന് “എനിക്കു നിന്നെ ആവശ്യമി
ല്ലെന്നു” കയ്യോടു പറയാനാവില്ല. “എനിക്കു
നിന്നെ ആവശ്യമില്ലെന്ന്” തലയ്ക്ക് കാലി
നോടും പറയാനാവില്ല. 22ഇല്ല! ശരീരത്തിൽ
ദുർബ്ബലമെന്നു തോന്നിക്കുന്ന ഭാഗങ്ങളെല്ലാം
യഥാർത്ഥത്തിൽ വളരെ പ്രധാനമാണ്. 23ശരീ
രത്തിൽ അപ്രധാനമെന്നു നാം കരുതുന്ന
ഭാഗങ്ങളാണ് നാം ഏറെ മാനിക്കുന്നവ. നമ്മൾ
കാണിക്കാനാഗ്രഹിക്കാത്ത ശരീരികഭാഗങ്ങൾ
നാം കൂടുതൽ പ്രാധാന്യത്തോടെ ശുശ്രൂഷിക്കു
ന്നു. 24നമ്മുടെ ശരീരത്തിൻെറ കൂടുതൽ സുന്ദര
മായ ഭാഗങ്ങൾക്ക് പ്രത്യേക പരിലാളനം ആവ
ശ്യമില്ല. പക്ഷേ ദൈവം കുടുതൽ മാനം ആ
വശ്യമായ ഭാഗങ്ങൾക്ക് അതു നൽകിക്കൊണ്ട്
ശരീരത്തെ ഒന്നാക്കി. 25നമ്മുടെ ശരീരം വിഭജി
ക്കപ്പെടാതിരിക്കാനാണ് ദൈവം ഇങ്ങനെ ചെ
യ്തത്. അവയവങ്ങൾ പരസ്പരം ഒരുപോലെ
കരുതുവാൻ ദൈവം ആഗ്രഹിച്ചു. 26ശരീരത്തി
ൻെറ ഒരു ഭാഗം യാതന അനുഭവിക്കുന്നുവെ
ങ്കിൽ മറ്റ് എല്ലാ ഭാഗവും അതനുഭവിക്കണം.
നമ്മുടെ ശരീരത്തിൻെറ ഒരുഭാഗം മാനിക്കപ്പെ
ട്ടാൽ മറ്റെല്ലാ ഭാഗങ്ങളും ആ ബഹുമതി പങ്കു
വയ്ക്കണം.
27നിങ്ങളെല്ലാവരും ചേർന്നതാണ് ക്രിസ്തു
വിൻെറ ശരീരം. നിങ്ങളിലോരോരുത്തരും ആ
ശരീരത്തിൻെറ ഓരോ ഭാഗങ്ങളാണ്. 28സഭ
യിൽ അപ്പൊസ്തലന്മാർക്ക് ആദ്യ സ്ഥാനം
ദൈവം നൽകിയിരിക്കുന്നു. രണ്ടാമത് പ്രവാച
കർക്കും, മൂന്നാം സ്ഥാനം അദ്ധ്യാപകർക്കും നൽ
കിയിരിക്കുന്നു. പിന്നെ വീര്യപ്രവർത്തികൾ
ചെയ്യുന്നവർക്ക് ദൈവം സ്ഥാനം നൽകിയിരി
ക്കുന്നു. പിന്നെ രോഗശാന്തി വരുത്തുവാനുള്ള
കഴിവ് നൽകിയിരിക്കുന്നു. അന്യരെ സഹായി
ക്കുവാൻ കഴിയുന്നവർ, നയിക്കാൻ കഴിവുള്ള
വർ, വിവിധഭാഷകൾ സംസാരിക്കുവാൻ കഴി
വുള്ളവർ എന്നിങ്ങനെ ദൈവം സ്ഥാനങ്ങൾ
നൽകി. 29എല്ലാവരും അപ്പൊസ്തലന്മാരല്ല. എ
ല്ലാവരും പ്രവാചകരുമല്ല. എല്ലാവരും അദ്ധ്യാ
പകരുമല്ല. എല്ലാവർക്കും അത്ഭുതങ്ങൾ ചെയ്യാ
നുള്ള കഴിവില്ല. 30രോഗം ഭേദപ്പെടുത്തുവാ
നുള്ള കഴിവും എല്ലാവർക്കുമില്ല. എല്ലാവർക്കും
പല ഭാഷകൾ സംസാരിക്കാനുള്ള കഴിവില്ല.
എല്ലാവർക്കും അതു വ്യാഖ്യാനിക്കാനുമുള്ള കഴി
വില്ല. 31പക്ഷേ നിങ്ങൾക്ക് മഹത്തരമായ ആത്മീ
യാനുഗ്രഹങ്ങൾ ലഭിക്കാൻ ആഗ്രഹിക്കണം.

## സ്നേഹമാണ് ഏറ്റവും നല്ല ദാനം

13 ഇനി ഞാൻ നിങ്ങളെ എല്ലാറ്റിലും മികച്ച
വഴി കാണിക്കാം. ഞാൻ മനുഷ്യരുടെയും
ദൂതന്മാരുടെ പോലും ഭാഷകളിൽ സംസാരിച്ചേ
ക്കാം. പക്ഷേ എനിക്കു സ്നേഹമില്ലെങ്കിൽ
ഞാൻ വെറും മുഴങ്ങുന്ന മണിയോ ചിലമ്പുന്ന
ഇലത്താളമോ ആയിരിക്കും. 2എനിക്കു പ്രവച
നവരമുണ്ടായേക്കാം, എനിക്ക് ദൈവത്തിൻെറ
എല്ലാ രഹസ്യസംഗതികളും അറിയിക്കാനാ
യേക്കാം, എല്ലാക്കാര്യങ്ങളും അറിയാനായേക്കും,
മലകളെപ്പോലും മാറ്റാൻ കഴിയുന്നത്ര ഉറച്ച
വിശ്വാസവും എനിക്കുണ്ടായേക്കാം. പക്ഷേ
ഇതെല്ലാമുണ്ടെങ്കിലും എനിക്കു സ്നേഹമില്ലെ
ങ്കിൽ ഞാൻ ഒന്നുമല്ല. 3പാവങ്ങളെ തീറ്റിപ്പോ
റ്റാൻ എനിക്കുള്ളതെല്ലാം ദാനം ചെയ്താലും,
എൻെറ ശരീരം തന്നെ യാഗമായി കത്തിക്കാൻ
കൊടുത്താലും എനിക്കു സ്നേഹമില്ലെങ്കിൽ
ഇങ്ങനെയെല്ലാം ചെയ്യുന്നതുകൊണ്ട് എനി
ക്കൊന്നും കിട്ടില്ല.
4സ്നേഹം ക്ഷമിക്കുന്നു, സ്നേഹം ദയ കാണി
ക്കുന്നു. അത് അസൂയയല്ല; അഹന്തയല്ല, ഗർവ്വു
മല്ല. 5സ്നേഹം അയോഗ്യമല്ല, സ്വാർത്ഥമല്ല.
സ്നേഹം കോപിയ്ക്കുന്നുമില്ല. സ്നേഹം
അതിനെതിരെ ചെയ്ത തെറ്റുകൾ ഓർക്കാറില്ല.
6അനീതിയിൽ സ്നേഹം സന്തോഷിക്കുന്നില്ല.
പക്ഷേ സ്നേഹം സത്യത്തിൽ സന്തോഷി
ക്കുന്നു. 7സ്നേഹം ക്ഷമാപൂർവ്വം എല്ലാം സ്വീക
രിക്കുന്നു. സ്നേഹം എല്ലായ്പ്പോഴും വിശ്വസി
ക്കുന്നു. എപ്പോഴും പ്രത്യാശിക്കുന്നു. എപ്പോഴും
ശക്തമായിരിക്കുകയും ചെയ്യുന്നു.
8സ്നേഹം ഒരിക്കലും അവസാനിക്കുന്നില്ല.
പ്രവചന വരമുണ്ടെങ്കിലും അവ അവസാ
നിക്കും. പല തരത്തിലുള്ള ഭാഷ സംസാരിക്കാ
നുള്ള വരമുണ്ടെങ്കിലും അവ അവസാനിക്കും.
അറിവിൻെറ വരമുണ്ടെങ്കിലും അവ അവസാ
നിക്കും. 9അവയൊന്നും പൂർണ്ണമല്ലാത്തതിനാൽ
ആണ് അവ അവസാനിക്കുന്നത്. 10പക്ഷേ
എപ്പോൾ പൂർണ്ണത കൈവരുന്നുവോ അപ്പോൾ

അപൂർണ്ണമായവ അവസാനിക്കും. 11ഞാൻ ഒരു
കുട്ടിയായിരുന്നപ്പോൾ, ഒരു കുട്ടിയെപ്പോലെ
സംസാരിച്ചു, കുട്ടിയെപ്പോലെ ചിന്തിച്ചു, കുട്ടി
യെപ്പോലെ നിരൂപിച്ചു. ഞാനൊരു പുരുഷനാ
യപ്പോൾ, ഞാൻ ആ കുട്ടിത്തരങ്ങൾ അവസാ
നിപ്പിച്ചു. 12നമ്മെ സംബന്ധിച്ചിടത്തോളവും
അങ്ങനെ തന്നെ. ഇപ്പോൾ നമ്മൾ കാണുന്നത്
ഒരു ഇരുണ്ട കണ്ണാടിയിലേക്കു നോക്കുമ്പോലെ
യാണ്. എന്നാൽ ആ സമയം, ഭാവിയിൽ നമുക്കു
വ്യക്തമായി കാണാം. ഇപ്പോൾ എനിക്കു ഒരു
ഭാഗം മാത്രമേ അറിയൂ. എന്നാൽ ആ സമയം,
ദൈവം എന്നെ അറിയുമ്പോലെ എനിക്ക്
എല്ലാമറിയാൻ കഴിയും. 13അതിനാൽ ഇതു
മൂന്നും തുടരും. വിശ്വാസം, പ്രത്യാശ, സ്നേഹം.
ഇവയിൽ ഏറ്റവും മഹനീയം സ്നേഹമാണ്.

### സഭയെ സഹായിക്കാൻ ആത്മീയാനുഗ്രഹങ്ങൾ ഉപയോഗിക്കൂ

14 നിങ്ങൾ വച്ചുപുലർത്തേണ്ടത് സ്നേഹ
മാണ്. ആത്മീയാനുഗ്രഹങ്ങളും നിങ്ങൾ
യഥാർത്ഥത്തിൽ ലക്ഷ്യമാക്കണം. പ്രവചന
മാണ് നിങ്ങൾ ഏറ്റവും ആഗ്രഹിക്കേണ്ടത്.
2ഇതെന്തുകൊണ്ടാണെന്ന് ഞാൻ വിശദീകരി
ക്കാം. വിവിധഭാഷകളിൽ സംസാരിക്കാനുള്ള
വരം കിട്ടിയവൻ ജനങ്ങളോടല്ല സംസാരിക്കു
ന്നത്. ദൈവത്തോടാണയാൾ സംസാരിക്കു
ന്നത്. അയാളെ ആർക്കും മനസ്സിലാകുകയില്ല.
അയാൾ ആത്മാവിലൂടെ രഹസ്യങ്ങളാണ് സം
സാരിക്കുന്നത്. 3പ്രവചിക്കുന്നവനാണ് ജനങ്ങ
ളോട് സംസാരിക്കുന്നത്. അവൻ ജനങ്ങൾക്ക്
ശക്തിയും പ്രോത്സാഹനവും ആശ്വാസവും
നൽകുന്നു. 4പല ഭാഷകളിൽ സംസാരിക്കുന്ന
വൻ സ്വയം സഹായിക്കുകമാത്രമാണ്. പക്ഷേ
പ്രവചിക്കുന്നവൻ മുഴുവൻ സഭയേയും സഹാ
യിക്കുന്നു. 5നിങ്ങൾക്കെല്ലാവർക്കും വിവിധ
ഭാഷകളിൽ സംസാരിക്കാനുള്ള കഴിവുണ്ടാക
ണമെന്നു ഞാൻ ആശിക്കുന്നു. എന്നാൽ പ്രവ
ചിക്കാനുള്ള അനുഗ്രഹം നിങ്ങൾക്കുണ്ടാകണ
മെന്ന് ഞാൻ പ്രത്യേകം ആഗ്രഹിക്കുന്നു. വിവി
ധഭാഷകൾ സംസാരിക്കാൻ കഴിവുള്ളവനെ
ക്കാൾ ശ്രേഷ്ഠനാണ് പ്രവചിക്കാൻ കഴിയുന്ന
വൻ. വിവിധ ഭാഷകൾ സംസാരിക്കാൻ കഴിവു
ള്ളവന് ആ ഭാഷകൾ വിവർത്തനം ചെയ്യാൻ
കൂടി കഴിയുമെങ്കിൽ അവൻ പ്രവചിക്കാൻ
കഴിയുന്നവനു തുല്യനാണ്. അപ്പോൾ അവൻ
പറയുന്നവയിലൂടെ സഭയ്ക്ക് സഹായം കിട്ടും.

6സഹോദരീ സഹോദരന്മാരേ, ഞാൻ പല
ഭാഷകൾ സംസാരിച്ചുകൊണ്ട് നിങ്ങളെ സമീ
പിച്ചാൽ അതു നിങ്ങളെ സഹായിക്കുമോ? ഇല്ല!
ഞാൻ ഒരു പുതിയ സത്യമോ, ചില അറിവോ,
ചില പ്രവചനമോ, ചില ഉപദേശമോ കൊണ്ടു
വന്നാലല്ലാതെ അതു നിങ്ങളെ സഹായിക്കില്ല.
7ഓടക്കുഴലോ വീണയോ പോലുള്ള ശബ്ദമു
ണ്ടാക്കുന്ന നിർജ്ജീവസാധനങ്ങളുടെ കാര്യ
ത്തിലും അങ്ങനെ തന്നെയാവണം. വ്യത്യസ്ത
നാദങ്ങൾ വ്യക്തമാക്കിയില്ലെങ്കിൽ, എന്തു
പാട്ടാണതെന്നു നിങ്ങൾക്കു മനസ്സിലാകില്ല.
ഈണം മനസ്സിലാക്കാൻ നിങ്ങൾക്ക് ഒരോ നാദ
വും വളരെ വ്യക്തമായി മീട്ടപ്പെടണം. 8യുദ്ധ
ത്തിൽ കാഹളം വ്യക്തമായി മുഴക്കപ്പെട്ടില്ലെ
ങ്കിൽ യുദ്ധത്തിന് സജ്ജരാകേണ്ടത് എപ്പോഴാ
ണെന്നു പട്ടാളക്കാർക്കറിയാൻ കഴിയില്ല. 9നി
ങ്ങൾക്കും അങ്ങനെ തന്നെ. നിങ്ങളുടെ നാക്കു
കൊണ്ട് പറയപ്പെടുന്ന വാക്കുകൾ വ്യക്തമാ
യിരിക്കണം. നിങ്ങൾക്കു വ്യക്തമായി പറയാൻ
കഴിഞ്ഞില്ലെങ്കിൽ നിങ്ങൾ പറയുന്നത് ആർ
ക്കും മനസ്സിലാകില്ല. നിങ്ങൾ വായുവിനോടു
പ്രസംഗിക്കുന്നതു പോലിരിക്കും! 10ലോകത്തു
അത്രയധികം വ്യത്യസ്ത രീതിയിലുള്ള ഭാഷക
ളുണ്ടെന്നതു സത്യമാണ്. അവയ്ക്കെല്ലാം അർ
ത്ഥവുമുണ്ട്. 11അതുകൊണ്ട് ഒരുവൻ പറയുന്നത്
എനിക്കു മനസ്സിലായില്ലെങ്കിൽ അയാൾ അപ
രിചിതമായ കാര്യങ്ങൾ പറയുന്നുവെന്ന് ഞാൻ
കരുതും, ഞാൻ പ്രാകൃതമായി സംസാരിക്കുന്നു
വെന്ന് അയാളും കരുതും. 12നിങ്ങളെ സംബ
ന്ധിച്ചും അങ്ങനെ തന്നെ. നിങ്ങൾ വളരെ
ആത്മീയവരങ്ങൾ ആഗ്രഹിക്കുന്നു. സഭയെ
ശക്തമായി വളർത്താൻ സഹായിക്കുന്ന അക്കാ
ര്യങ്ങൾ നേടാൻ ഏറ്റവും ശ്രമിക്കുക.

13അതുകൊണ്ട് വ്യത്യസ്തമായൊരു ഭാഷ
യിൽ സംസാരിക്കാൻ വരമുള്ള ഒരാൾ താൻ
പറയുന്നതു വ്യാഖ്യാനിക്കാനുള്ള കഴിവു കൂടി
നൽകണമെന്നു പ്രാർത്ഥിക്കണം.14ഞാൻ വ്യത്യ
സ്തമായൊരു ഭാഷയിൽ പ്രാർത്ഥിക്കുകയാ
ണെങ്കിൽ അപ്പോൾ എന്റെ മനസ്സ് ഒന്നും
ചെയ്യാതിരിക്കുകയും ആത്മാവ് പ്രാർത്ഥിക്കു
കയും ചെയ്യുന്നു. 15അതുകൊണ്ട് ഞാൻ എന്തു
ചെയ്യും? ഞാൻ ആത്മാവുകൊണ്ട് പ്രാർത്ഥി
ക്കും. ഞാൻ മനസ്സുകൊണ്ടും പ്രാർത്ഥിക്കും.
ഞാനെന്റെ ആത്മാവുകൊണ്ടും പാടും, മനസ്സു
കൊണ്ടും പാടും. 16നിങ്ങൾ നിങ്ങളുടെ ആ
ത്മാവുകൊണ്ട് ദൈവത്തെ സ്തുതിയ്ക്കുമാ
യിരിക്കും. എന്നാൽ നന്ദി പറയുന്ന നിങ്ങളുടെ
പ്രാർത്ഥനയുടെ അർത്ഥം മനസ്സിലാകാത്ത
ഒരുവന് ‘ആമേൻ’ എന്നു പറയാനാവില്ല. എന്തു
കൊണ്ടെന്നാൽ നിങ്ങൾ പറയുന്നത് എന്താ
ണെന്ന് അയാൾക്കറിയില്ല. 17നിങ്ങൾ നന്നായി
ദൈവത്തെ സ്തുതിച്ചിരിക്കാം, പക്ഷേ അപരൻ
സഹായിക്കപ്പെട്ടില്ല.

18നിങ്ങളിൽ ആരെക്കാളും വ്യത്യസ്തഭാഷക
ളിൽ സംസാരിക്കാൻ എനിക്കു കിട്ടിയ വര
ത്തിന് ഞാൻ ദൈവത്തിനു നന്ദി പറയുന്നു.
19എന്നാൽ സഭായോഗത്തിൽ മറ്റൊരു ഭാഷ
യിൽ ആയിരക്കണക്കിനു വാക്കുകളേക്കാൾ അ
റിയാവുന്ന ഭാഷയിൽ അഞ്ചുവാക്കുകൾ പറ
യാനാണ് എനിക്കാഗ്രഹം. മറ്റുള്ളവരെക്കൂടി
പഠിപ്പിക്കാൻ കഴിയുംവിധം എന്റെ അറിവനു
സരിച്ചു സംസാരിക്കുകയാണ് നല്ലത്. 20സഹോ
ദരീ സഹോദരന്മാരേ, കുട്ടികളെപ്പോലെ ചി
ന്തിക്കരുത്. തിന്മയിൽ ശിശുക്കളെപ്പോലെയാ
കുക. എന്നാൽ നിങ്ങളുടെ ചിന്തകളിൽ പൂർണ്ണ
വളർച്ചയെത്തിയ ആളെപ്പോലെയാകുക. 21തി
രുവെഴുത്തിൽ ഇങ്ങനെ എഴുതിയിട്ടുണ്ട്:

“വിവിധഭാഷകൾ സംസാരിക്കുന്നവരെ ഉപ
യോഗിച്ചും അന്യരുടെ അധരങ്ങളുപയോഗി
ച്ചും ഞാൻ ഈ ജനതയോടു സംസാരിക്കും;
എങ്കിലും ഈ ജനത എന്നെ അനുസരിക്കില്ല.”
*യെശയ്യാവ് 28:11-12*

അതാണ് കർത്താവ് പറയുന്നത്.

22അതുകൊണ്ട് വിവിധഭാഷകളിൽ സംസാ
രിക്കാനുള്ള വരം അവിശ്വാസികൾക്ക് ഒരു തെളി
വാണ്, വിശ്വാസികൾക്കല്ല. പ്രവചനം വിശ്വാ
സികൾക്കുള്ളതാണ്, അവിശ്വാസികൾക്കല്ല.
23സഭ മുഴുവൻ ചേരുകയും നിങ്ങളെല്ലാവരും
വിവിധഭാഷകൾ സംസാരിക്കുകയും ചെയ്യു
ന്നു എന്നിരിക്കട്ടെ. അപ്പോൾ അറിവില്ലാത്ത
വരോ അവിശ്വാസികളോ ആയ ചിലർ അവി

ടേക്കു വരുന്നു എന്നിരിക്കട്ടെ; അപ്പോൾ അവർ
പറയും നിങ്ങൾക്കു ഭ്രാന്താണെന്ന്. 24പക്ഷേ
നിങ്ങളെല്ലാവരും പ്രവചിക്കുകയാണെന്നിരി
ക്കട്ടെ. അപ്പോൾ അവിശ്വാസിയോ അറിവില്ലാ
ത്തവനോ ആയ ഒരാൾ അങ്ങോട്ടു വരുന്നു
വെന്നും ഇരിക്കട്ടെ. നിങ്ങൾ എല്ലാവരും പ്രവ
ചിക്കുകയാണെങ്കിൽ അയാൾക്ക് തന്റെ പാപ
ത്തെക്കുറിച്ചുള്ള ബോധം ജനിക്കുകയും നിങ്ങൾ
പറയുന്ന ഓരോ കാര്യത്തിന്റെയും അടിസ്ഥാ
നത്തിൽ അയാൾ വിധിക്കപ്പെടുകയും ചെയ്യും.
25അയാളുടെ മനസ്സിലെ രഹസ്യങ്ങൾ വെളി
പ്പെടുത്തപ്പെടും. അതിനാൽ അയാൾ മുട്ടു
കുത്തി ദൈവത്തെ ആരാധിക്കും. അപ്പോൾ
അയാൾ പറയും, “സത്യമായും ദൈവം നിങ്ങ
ളോടൊപ്പമുണ്ട്.”

### യോഗങ്ങൾ സഭയെ സഹായിക്കണം

26അതുകൊണ്ട് സഹോദരീ സഹോദരന്മാരേ,
നിങ്ങളെന്തു ചെയ്യും? നിങ്ങൾ ഒത്തു ചേരു
മ്പോൾ ഒരാൾക്ക് ഒരു പാട്ടുണ്ട്, മറ്റൊരാൾക്ക്
ഒരു ഉപദേശം, വേറൊരാൾക്ക് ദൈവത്തിൽ
നിന്നൊരു പുതിയ സത്യം, ഇനിയൊരാൾ
വ്യത്യസ്തഭാഷകളിൽ സംസാരിക്കുന്നു, വേറെ
യൊരാളാകട്ടെ ആ ഭാഷ വിവർത്തനം ചെയ്യു
കയും ചെയ്യുന്നു. ഇക്കാര്യങ്ങളുടെയെല്ലാം
ലക്ഷ്യം സഭയെ സുശക്തമാക്കാൻ സഹായിക്കു
കയാണ്. 27നിങ്ങൾ ഒത്തു ചേരുമ്പോൾ, ആരെ
ങ്കിലുമൊരാൾ വ്യത്യസ്തമായ ഭാഷയിൽ സം
സാരിച്ചാൽ രണ്ടോ മൂന്നോ പേരേ അതു ചെ
യ്യാനുണ്ടാകാവൂ. അവർ ഓരോരുത്തരായി സം
സാരിച്ചുകൊള്ളണം. മറ്റൊരാൾ അവർ പറ
ഞ്ഞവ പരിഭാഷപ്പെടുത്തുകയും വേണം. 28എ
ന്നാൽ അവിടെ ഒരു ദ്വിഭാഷി ഇല്ലെങ്കിൽ,
വ്യത്യസ്തഭാഷയിൽ സംസാരിക്കുന്നവൻ സഭ
യിൽ മിണ്ടാതിരുന്നുകൊള്ളണം. അയാൾ
തന്നോടു തന്നെയും ദൈവത്തോടും മാത്രമേ
സംസാരിക്കാവൂ.
29രണ്ടോ മൂന്നോ പ്രവാചകർ മാത്രമേ സംസാ
രിക്കാവൂ. മറ്റുള്ളവർ അവർ പറയുന്നത് വില
യിരുത്തണം. 30അവിടിരിക്കുന്ന വേറൊരാൾക്ക്
ദൈവത്തിൽനിന്നൊരു സന്ദേശം ലഭിച്ചാൽ
ആദ്യം സംസാരിച്ചുകൊണ്ടിരുന്നയാൾ നിർ
ത്തണം. 31നിങ്ങൾക്ക് ഓരോരുത്തർക്കായി പ്രവ
ചനം നടത്താം. ആ രീതിയിൽ എല്ലാവരെയും
പഠിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയുമാ
കാം. 32പ്രവാചകരുടെ ആത്മാക്കൾ അവരുടെ
തന്നെ നിയന്ത്രണത്തിലാണ്. 33ദൈവം ആശയ
ക്കുഴപ്പത്തിന്റെ ദൈവമല്ല, സമാധാനത്തിന്റെ
ദൈവമാകുന്നു.
34സഭായോഗങ്ങളിൽ സ്ത്രീകൾ നിശബ്ദരാ
യിരിക്കേണം. ദൈവവിശ്വാസികളുടെ എല്ലാ
സഭകളിലും ഇങ്ങനെയാണ്. സംസാരിക്കാൻ
അനുവാദമില്ല. അവർ നിയന്ത്രണവിധേയരാ
യിരിക്കണം. മോശെയുടെ ന്യായപ്രമാണവും
അതു തന്നെ പറയുന്നു. 35സ്ത്രീകൾക്ക് അറിയേ
ണ്ടതായി എന്തെങ്കിലുമുണ്ടെങ്കിൽ അവരത്
വീടുകളിൽവച്ച് തങ്ങളുടെ ഭർത്താക്കന്മാരോടു
ചോദിക്കണം. ഒരു സഭായോഗത്തിൽവെച്ച് ഒരു
സ്ത്രീ സംസാരിക്കുന്നത് ലജ്ജാകരമാണ്.
36ദൈവത്തിന്റെ ഉപദേശം നിങ്ങളിൽനിന്നു
വന്നതാണോ? അല്ല! നിങ്ങൾ മാത്രമാണോ ആ
ഉപദേശങ്ങൾ സ്വീകരിച്ചവർ? അല്ല!
37താനൊരു പ്രവാചകനാണെന്ന് ഒരുവൻ
കരുതുന്നുവെങ്കിൽ, തനിക്കൊരു ആത്മീയവര
മുണ്ടെന്നു കരുതുന്നുണ്ടെങ്കിൽ ഞാൻ നിങ്ങൾ
ക്കെഴുതുന്നത് കർത്താവിന്റെ കല്പനയാണെന്ന്
അയാൾ അംഗീകരിക്കണം. 38അയാൾക്കതറി
യുകയില്ലെങ്കിൽ, അയാളെ ദൈവവും അറിക
യില്ല.
39അതുകൊണ്ട്, എന്റെ സഹോദരസഹോ
ദരിമാരേ, നിങ്ങൾ പ്രവചനം ആഗ്രഹിക്കുക.
വ്യത്യസ്തഭാഷകളിൽ സംസാരിക്കുന്നതിൽ
നിന്നും ജനങ്ങളെ വിലക്കാതിരിക്കുക. 40പക്ഷേ
എല്ലാം ശരിയായും ക്രമമായും നടക്കട്ടെ.

### ക്രിസ്തുവിന്റെ സുവിശേഷം

15 ഞാൻ നിങ്ങളോടു പറഞ്ഞ സുവിശേഷ
ത്തെപ്പറ്റി സഹോദരസഹോദരിമാരേ,
നിങ്ങളെ ഇപ്പോൾ ഓർമ്മിപ്പിക്കാൻ ഞാൻ
ആഗ്രഹിക്കുന്നു. നിങ്ങൾ ഈ സന്ദേശം സ്വീക
രിക്കുകയും അതിൽ മുറുകെ പിടിയ്ക്കുകയും
ചെയ്യുന്നു. 2നിങ്ങൾ ഈ സന്ദേശത്താൽ രക്ഷി
ക്കപ്പെട്ടു. പക്ഷേ ഞാൻ പറഞ്ഞ കാര്യങ്ങളിൽ
നിങ്ങൾ തുടർന്നും വിശ്വാസം പുലർത്തണം.
അല്ലാത്തപക്ഷം നിങ്ങളുടെ വിശുദ്ധ സുവി
ശേഷ സ്വീകാര്യം വെറുതെയാകും.
3ഞാൻ സ്വീകരിച്ച സന്ദേശം ഞാൻ നിങ്ങ
ൾക്കു നൽകി. ഏറ്റവും പ്രധാനപ്പെട്ട കാര്യങ്ങൾ
ഞാൻ നിങ്ങളോടു പറഞ്ഞു: അതായത്, ക്രി
സ്തു തിരുവെഴുത്തുകളിൽ പറയുന്നതുപോലെ
നമ്മുടെ പാപങ്ങൾക്കു വേണ്ടി മരിച്ചു. 4തിരു
വെഴുത്തുകളിൽ പറയുമ്പോലെ ക്രിസ്തു അട
ക്കപ്പെടുകയും മൂന്നാം ദിവസം ഉയിർത്തെഴു
ന്നേൽക്കുകയും ചെയ്തു. 5ക്രിസ്തു പത്രൊ
സിനും പിന്നീട് പന്ത്രണ്ട് അപ്പൊസ്തലന്മാർ
ക്കും പ്രത്യക്ഷനായി. 6അതിനുശേഷം ക്രിസ്തു
ഒരേ സമയം അഞ്ഞൂറിലധികം സഹോദരന്മാ
ർക്കു പ്രത്യക്ഷനായി. ആ സഹോദരന്മാരിൽ
അധികം പേരും ഇന്നും ജീവിക്കുന്നുണ്ട്. എന്നാൽ
ചിലർ മരിച്ചു. 7അനന്തരം ക്രിസ്തു യാക്കോ
ബിനും പിന്നീട് എല്ലാ അപ്പൊസ്തലന്മാർക്കും
വീണ്ടും പ്രത്യക്ഷനായി. 8ഒടുവിൽ, സമയ
ത്തിനു മുമ്പേ ജനിച്ച ശിശുവിനെപ്പോലെ
വ്യത്യസ്തനായിരുന്ന എനിക്കും ക്രിസ്തു
സ്വയം കാണിച്ചു തന്നു. 9മറ്റെല്ലാ അപ്പൊസ്ത
ലന്മാരും എന്നെക്കാൾ ശ്രേഷ്ഠരാണ്. കാരണം
ഞാൻ ദൈവത്തിന്റെ സഭയെ ഉപദ്രവിച്ചു.
അതുകൊണ്ടാണ് അപ്പൊസ്തലൻ എന്നു വിളി
ക്കപ്പെടാൻ പോലും ഞാൻ യോഗ്യനല്ലാതാ
യത്. 10പക്ഷേ ദൈവകൃപയാൽ ഞാൻ അപ്പൊ
സ്തലനായി. അവൻ എനിക്കു നൽകിയ കൃപ
നഷ്ടപ്പെടുത്തുകയുമുണ്ടായില്ല. മറ്റെല്ലാ അ
പ്പൊസ്തലന്മാരെക്കാളും ഞാൻ കഠിനാദ്ധ്വാനം
ചെയ്തു. എന്നാൽ ഞാനായിരുന്നില്ല യഥാർ
ത്ഥത്തിൽ അദ്ധ്വാനിച്ചിരുന്നത്. ദൈവകൃപ
എന്നൊടൊപ്പം ഉണ്ടായിരുന്നു. 11അതുകൊണ്ട്
ഞാൻ നിങ്ങളോട് പ്രസംഗിച്ചുവോ മറ്റ് അപ്പൊ
സ്തലന്മാർ പ്രസംഗിച്ചുവോ എന്നതു പ്രധാന
മല്ല. ഞങ്ങളെല്ലാം ഒരേ സംഗതിയാണു പ്രസം
ഗിച്ചത്. നിങ്ങൾ വിശ്വസിച്ചതും ഇതു തന്നെ.

### നമ്മൾ ഉയിർത്തെഴുന്നേല്പിക്കപ്പെടും

12ക്രിസ്തു ഉയിർത്തെഴുന്നേറ്റുവെന്നു പ്രസം
ഗിക്കുന്നു. പിന്നെന്താണ് മരണത്തിൽനിന്നാ
രും ഉയിർത്തെഴുന്നേൽക്കില്ലെന്നു നിങ്ങളിൽ
ചിലർ പറയുന്നത്? 13ആളുകൾ ഒരിക്കലും ഉയി
ർത്തെഴുന്നേൽക്കുകയില്ലെങ്കിൽ ക്രിസ്തു ഒരി
ക്കലും ഉയിർത്തെഴുന്നേറ്റിട്ടുണ്ടാവില്ല. 14ക്രി

സ്തു ഒരിക്കലും ഉയിർത്തെഴുന്നേറ്റിട്ടില്ല എന്നാ
ണെങ്കിൽ ഞങ്ങളുടെ പ്രസംഗങ്ങൾ നിരർത്ഥക
ങ്ങളാണ്. നിങ്ങളുടെ വിശ്വാസവും അർത്ഥ
രഹിതമാണ്. 15ദൈവത്തെപ്പറ്റി കള്ളസാക്ഷ്യം
പറയുന്നതിനാൽ ഞങ്ങൾ കുറ്റക്കാരുമാകും. എ
ന്തെന്നോ? ദൈവം ക്രിസ്തുവിനെ ഉയിർത്തെ
ഴുന്നേല്പിച്ചു എന്ന് ഞങ്ങൾ ദൈവത്തെപ്പറ്റി
തെറ്റായി പ്രസംഗിച്ചു. മരിച്ചവർ ഉയിർത്തെഴു
ന്നേൽക്കില്ല എന്നാണെങ്കിൽ ദൈവം ക്രിസ്തു
വിനെ ഒരിക്കലും ഉയിർത്തെഴുന്നേല്പിച്ചില്ല.
16മരിച്ചവർ ഉയിർത്തപ്പെട്ടില്ലെങ്കിൽ ക്രിസ്തു
വും ഒരിക്കലും ഉയിർക്കപ്പെട്ടില്ല. 17ക്രിസ്തു
ഉയിർത്തപ്പെട്ടില്ലെങ്കിൽ നിങ്ങളുടെ വിശ്വാസം
അർത്ഥരഹിതമാണ്. നിങ്ങൾ ഇപ്പോഴും നിങ്ങ
ളുടെ പാപങ്ങളാൽ കുറ്റക്കാരാണ്. 18ക്രിസ്തു
വിലായിരിക്കുന്ന മരിച്ചവർ നഷ്ടപ്പെടുകയും
ചെയ്തു. 19ക്രിസ്തുവിലുള്ള നമ്മുടെ പ്രതീക്ഷ
ഈ ഭൂമിയിലെ ജീവിതത്തിൽ മാത്രമാണെങ്കിൽ
മറ്റുള്ള ആരെയുംകാൾ ഞങ്ങളോട് ജനങ്ങൾക്കു
സഹതാപം തോന്നും.
20എന്നാൽ ക്രിസ്തു മരണത്തിൽനിന്നും
ഉയിർത്തെഴുന്നേല്പിക്കപ്പെട്ടു- മരണത്തിൽ ഉറ
ങ്ങിക്കിടന്ന വിശ്വാസികളിൽനിന്ന് ആദ്യ
മായി. 21ഒരു മനുഷ്യൻെറ പ്രവൃത്തിമൂലം മനു
ഷ്യന് മരണം സംഭവിക്കുന്നു. എന്നാൽ ഒരു
മനുഷ്യൻ മൂലം മരണത്തിൽനിന്നുള്ള ഉയിർ
ത്തെഴുന്നേല്പും സംഭവിക്കുന്നു. 22ആദാമിൽ
നാമെല്ലാവരും മരിക്കുന്നു. അതുപോലെ, ക്രി
സ്തുവിൽ നമ്മളെല്ലാം വീണ്ടും ജീവിപ്പിക്കപ്പെ
ടും. 23പക്ഷേ എല്ലാവരും ശരിയായ ക്രമത്തിൽ
ജീവിതത്തിലേക്ക് ഉയർത്തപ്പെടും. ക്രിസ്തുവാ
യിരുന്നു ആദ്യത്തെയാൾ. ക്രിസ്തു വീണ്ടും
വരുമ്പോൾ, ക്രിസ്തുവിൻെറ ജനതയും ഉയിർ
ത്തെഴുന്നേല്പിക്കപ്പെടും. 24അപ്പോൾ അവസാ
നവും വരും. എല്ലാ ഭരണാധിപന്മാരെയും അധി
കാരികളെയും ശക്തികളെയും ക്രിസ്തു നശി
പ്പിക്കും. അനന്തരം ക്രിസ്തു പിതാവായ ദൈവ
ത്തിനു രാജ്യം സമർപ്പിക്കും. 25എല്ലാ ശത്രുക്ക
ളെയും ദൈവം തൻെറ നിയന്ത്രണത്തിലാക്കു
വോളം ക്രിസ്തു ഭരിക്കണം. 26നശിപ്പിക്കപ്പെ
ടേണ്ട അവസാന ശത്രു മരണമാകുന്നു. 27തിരു
വെഴുത്തു പറയുന്നു, “ദൈവം എല്ലാറ്റിനെയും
അവൻെറ നിയന്ത്രണത്തിൻ കീഴിലാക്കി.”*
“എല്ലാറ്റിനേയും” എന്നു പറയുമ്പോൾ അതിൽ
ദൈവം വരില്ലെന്നു വ്യക്തമാണ്. ദൈവമാണ്
എല്ലാറ്റിനേയും ക്രിസ്തുവിൻെറ നിയന്ത്രണ
ത്തിലാക്കുന്നവൻ. 28എല്ലാം ക്രിസ്തുവിൻെറ
കീഴിലാക്കിക്കഴിയുമ്പോൾ പുത്രൻ സ്വയം ദൈ
വത്തിൻ കീഴിലാകും. ദൈവമാണ് എല്ലാറ്റി
നേയും ക്രിസ്തുവിൻെറ കീഴിലാക്കിയത്.
ദൈവം പൂർണ്ണമായും എല്ലാറ്റിനേയും ഭരിക്കുന്ന
താകയാൽ ക്രിസ്തുവും ദൈവത്തിൻ കീഴിലാ
ക്കപ്പെടും. 29മരിച്ചവർ ഉയിർത്തെഴുന്നേല്പിക്ക
പ്പെടുന്നില്ലെങ്കിൽ പിന്നെ മരിച്ചവർക്കു വേണ്ടി
സ്നാനപ്പെട്ടവർ എന്തുചെയ്യും? മരിച്ചവർ ഉയി
ർപ്പിക്കപ്പെടുകയില്ലെങ്കിൽ പിന്നെ എന്തിന്
അവർക്കുവേണ്ടി സ്നാനപ്പെടുന്നു? 30നാം
തന്നെ എന്തിന് എല്ലായ്പ്പോഴും അപകടത്തിൽ
പെട്ടു കിടക്കണം? 31ഞാൻ എന്നും മരിക്കുന്നു.
അതു സത്യമാണ്, സഹോദരന്മാരേ, നമ്മുടെ
കർത്താവായ യേശുക്രിസ്തുവിൽ ഞാൻ നിങ്ങ
ളെച്ചൊല്ലി അഭിമാനിക്കുന്ന പോലെ സത്യ
മാണ്. 32എഫെസൊസിൽ വച്ച് മാനുഷികമായ
കരങ്ങളാൽ ഞാൻ വന്യജീവികളുമായി
എൻെറ അഭിമാനത്തിനു വേണ്ടിമാത്രം ഏറ്റുമു
ട്ടി ഞാൻ ഒന്നും തന്നെ നേടിയില്ല. മനുഷ്യർ
മരണത്തിൽനിന്ന് ഉയിർപ്പിക്കപ്പെടുന്നില്ലെ
ങ്കിൽ “നാളെ നമ്മൾ മരിക്കുമെന്നതിനാൽ നമു
ക്കു തിന്നുകയും കുടിക്കുകയും ചെയ്യാം.”*
33വിഡ്ഢികളാക്കപ്പെടരുത്: “ചീത്തക്കൂട്ടു
കാർ നല്ല ശീലങ്ങളെ നശിപ്പിക്കുന്നു.” 34നിങ്ങ
ളുടെ ശരിയായ ചിന്തയിലേക്കു മടങ്ങിവരി
കയും പാപം ചെയ്യുന്നത് അവസാനിപ്പിക്കു
കയും ചെയ്യുക. നിങ്ങളിൽ ചിലർ ദൈവത്തെ
അറിയുന്നില്ല. അതു നാണക്കേടു തന്നെ എന്നു
ഞാൻ പറയുന്നു.

### നമ്മുടെ ശരീരം ഏതുവിധത്തിൽ

35പക്ഷേ ചിലർ ചോദിച്ചേക്കാം, “എങ്ങനെ
യാണ് മരിച്ചവർ ഉയിർക്കപ്പെട്ടത്? ഏതു തരം
ശരീരമാണവർക്കുണ്ടാകുക?” 36അതൊക്കെ
മണ്ടൻ ചോദ്യങ്ങളാണ്. നിങ്ങൾ വിത്തു നടു
മ്പോൾ അതു മുളച്ചുവരും മുമ്പ് മണ്ണിൽ മരി
ക്കണം. 37നിങ്ങൾ നടുന്ന വിത്തിന് പിന്നീട്
അതേ ശരീരമായിരിക്കില്ല ഉണ്ടാവുക. നിങ്ങൾ
നടുന്നത് ഒരു വിത്തുമാത്രം. അതു ഗോതമ്പോ
മറ്റെന്തു വേണമെങ്കിലും ആകാം. 38പക്ഷേ ദൈ
വം ആലോചിച്ചുറച്ച ഒരു രൂപം അതിനു നൽ
കും. ദൈവം ഓരോ വിത്തിനും ഓരോ ശരീരവും
നൽകുന്നു. 39എല്ലാ ശരീരവും ഒരുപോലെയല്ല.
മനുഷ്യന് ഒരുതരം “ശരീരം,” മൃഗങ്ങൾക്കു മറ്റൊരു
ശരീരം, പക്ഷികൾക്കു വേറൊന്ന്, മത്സ്യങ്ങ
ൾക്കും വ്യത്യസ്തമായ ശരീരം. 40സ്വർഗ്ഗീയ
ശരീരങ്ങളും ഭൗമീക ശരീരങ്ങളുമുണ്ട്. പക്ഷേ
സ്വർഗ്ഗീയ ശരീരങ്ങളുടെ തേജസ്സു ഒരു തരം.
ഭൗമിക ശരീങ്ങളുടെ തേജസ്സ് മറ്റൊരു തരം.
41സൂര്യന് ഒരു തരം തേജസ്സ്, ചന്ദ്രന് മറ്റൊരു
തരം, നക്ഷത്രങ്ങൾക്ക് വേറൊരുതരം. ഓരോ
നക്ഷത്രവും തേജസ്സിൽ വ്യത്യസ്തങ്ങളാണ്.
42മരണത്തിൽനിന്ന് ഉയിർപ്പിക്കപ്പെട്ടവരുടെ
കാര്യവും അങ്ങനെ തന്നെ. “നടപ്പെട്ട” ശരീരം
നശിച്ച് അഴുകും. ആ ശരീരം അനശ്വരതയി
ലേക്ക് ഉയർത്തപ്പെടും. 43ഒരു ശരീരം “നടു
മ്പോൾ” അപമാനത്തിലാണു നടുക. പക്ഷേ
അതുയിർക്കുമ്പോൾ മഹത്വത്തോടെയും. ശരീ
രം“നടുമ്പോൾ” അതു ദുർബ്ബലം. എന്നാൽ ഉയി
ർക്കുമ്പോൾ അതിനു ശക്തിയുണ്ടാകും.44“നട്ട”
ശരീരം ഭൗതികശരീരമാണ്. ഉയിർത്തെഴുന്നേൽ
ക്കുമ്പോൾ അതു ആത്മീയശരീരമാകും. ഭൗതിക
ശരീരമുള്ളതിനാൽ ആത്മീയശരീരവുമുണ്ട്.
45തിരുവെഴുത്തുകളിൽ ഇങ്ങനെ എഴുതിയിരി
ക്കുന്നു. “ആദ്യത്തെ മനുഷ്യൻ ആദാം ഒരു ദേഹി
യായി”* പക്ഷേ അവസാനത്തെ ആദാം (ക്രി
സ്തു) ജീവിതം നൽകുന്ന ആത്മാവായി.
46ആത്മീയ മനുഷ്യൻ ആദ്യം വന്നില്ല. ആദ്യം
വന്നത് ഭൗതിക മനുഷ്യനാണ്; പിന്നീട് ആത്മീ
യ മനുഷ്യനും. 47ആദ്യമനുഷ്യൻ ഭൂമിയിലെ
പൊടിയിൽനിന്നും വന്നു. രണ്ടാമൻ സ്വർഗ്ഗ
ത്തിൽനിന്നും വന്നു. 48ജനങ്ങൾ ഭൂമിയുടേ
താണ്. അവർ ഭൂമിയുടെ ആദ്യ മനുഷ്യനെപ്പോ
ലെയാണ്. എ ന്നാൽ സ്വർഗ്ഗത്തിൻെറ ആളുകൾ
സ്വർഗ്ഗത്തിൽനിന്നും വന്നവനെപ്പോലെയാ
കുന്നു. 49നമ്മൾ ആ ഭൗമ മനുഷ്യനെപ്പോലെ

---

“ദൈവം ... കീഴിലാക്കി” ഉദ്ധരണി സങ്കീ. 8:6.

**“നാളെ ... ചെയ്യാം.”** ഉദ്ധരണി യെശ. 22:13, 56:12, ലൂക്കൊ. 12:19-20

**“ആദ്യത്തെ ... ദേഹിയായി”** ഉദ്ധരണി ഉല്പ. 2:7.

ഉണ്ടാക്കപ്പെട്ടവരാണ്. അതുകൊണ്ട് നമ്മളും ആ
സ്വർഗ്ഗീയ മനുഷ്യനെപ്പോലെ ആക്കപ്പെടും.
**50**ഞാൻ നിങ്ങളോടിതു പറയുന്നു, സഹോ
ദരീസഹോദരന്മാരേ, മാംസത്തിനും രക്ത
ത്തിനും ദൈവരാജ്യത്തിൽ പങ്കു കിട്ടുകയില്ല.
അനശ്വരമായതിൽ നശ്വരമായവയ്ക്ക് പൈതൃ
കാവകാശമൊന്നും കിട്ടുകയില്ല. **51**പക്ഷേ ശ്ര
ദ്ധിക്കൂ, ഞാൻ നിങ്ങളോട് ഈ രഹസ്യം പറ
യുന്നു: നമ്മൾ എല്ലാവരും മരിക്കയില്ല, പക്ഷേ
നമ്മൾക്കെല്ലാവർക്കും മാറ്റമുണ്ടാകും. **52**അതിന്
ഒരു നിമിഷം മാത്രമേ വേണ്ടൂ. ഒന്നു കണ്ണു
ചിമ്മുന്നത്ര വേഗത്തിൽ നമ്മൾ മാറ്റപ്പെടും.
അവസാനത്തെ കാഹളം മുഴങ്ങുമ്പോൾ, അതു
സംഭവിക്കും. മരിച്ച വിശ്വാസികൾ ജീവിത
ത്തിന്റെ അനശ്വരതയിലേക്കുയർത്തപ്പെടും.
നമ്മളെല്ലാവരും മാറ്റപ്പെടും. **53**നശ്വരമായ ഈ
ശരീരം അനശ്വരതയാൽ ആവരണം ചെയ്യപ്പെ
ടണം. മരിക്കുന്ന ഈ ശരീരം അനശ്വരമായ
എന്തെങ്കിലും ധരിക്കണം. **54**അതുകൊണ്ട് നശി
ക്കുന്ന ഈ ശരീരം സ്വയം അനശ്വരമായതു
ധരിക്കും. മരിക്കുന്ന ഈ ശരീരം മരിക്കാത്തതും
ധരിക്കും. അതു സംഭവിക്കുമ്പോൾ തിരുവെഴു
ത്തിലെ ഈ വചനങ്ങൾ യാഥാർത്ഥ്യമാകും:

"മരണത്തെ വിജയം വിഴുങ്ങി."

*യെശയ്യാവ് 25:8*

**55**"മരണമേ, എവിടെയാണു നിന്റെ വിജ
യം? പാതാളമേ മുറിവേല്പിക്കാനുള്ള നിന്റെ
ശക്തിയെവിടെ?"

*ഹോശയ 13:14*

**56**മുറിവേല്പിക്കാനുള്ള മരണത്തിന്റെ ശക്തി
പാപമാണ്. ന്യായപ്രമാണമാണ് പാപത്തി
ന്റെ ശക്തി. **57**പക്ഷേ ദൈവത്തിനു നാം നന്ദി
പറയുക! നമ്മുടെ കർത്താവായ യേശുക്രിസ്തു
വിലൂടെ അവൻ നമുക്കു വിജയം നൽകുന്നു.
**58**അതുകൊണ്ട്, എന്റെ പ്രിയപ്പെട്ട സഹോദ
രസഹോദരിമാരേ, ശക്തരായിരിക്കുക. നിങ്ങ
ളെ മാറ്റാൻ ഒന്നിനെയും അനുവദിക്കാതിരി
ക്കുക. എപ്പോഴും കർത്താവിന്റെ ജോലിയിൽ
നിങ്ങളെത്തന്നെ പൂർണ്ണമായും സമർപ്പിക്കുക.
കർത്താവിലുള്ള നിങ്ങളുടെ ജോലി ഒരിക്കലും
വ്യർത്ഥമല്ലെന്നു നിങ്ങൾക്കറിയാം.

### മറ്റു വിശ്വാസികൾക്കുള്ള ശേഖരണം

**16** ദൈവത്തിന്റെ ജനങ്ങൾക്കുവേണ്ടിയുള്ള
ധനശേഖരണത്തെപ്പറ്റി ഇനി ഞാൻ
എഴുതാം. ഗലാത്യയിലെ സഭകൾക്കുഞാൻ നൽ
കിയ നിർദ്ദേശങ്ങൾ നിങ്ങളും അനുസരിക്കുക.
**2**നിങ്ങൾക്കു ലഭിച്ച അനുഗ്രഹത്തിൽനിന്നും
ആഴ്ചയിലെ എല്ലാ ആദ്യദിവസങ്ങളിലും
ആകാവുന്നത്ര പണം ഓരോരുത്തരും സ്വരൂപി
ക്കുക. ആ പണം ഒരു പ്രത്യേകസ്ഥലത്ത് സൂ
ക്ഷിക്കുക. അപ്പോൾ ഞാൻ വരുമ്പോൾ നിങ്ങ
ൾക്കു പണം ശേഖരിക്കേണ്ടിവരില്ല. **3**ഞാൻ വരു
മ്പോൾ നിങ്ങളുടെ ദാനം യെരൂശലേമിലേക്കു
കൊണ്ടുപോകാൻ ഞാൻ ചിലരെ അയയ്ക്കും.
പണം കൊണ്ടുപോകാൻ നിങ്ങൾ അംഗീക
രിക്കുന്നവരായിരിക്കും അവർ. അവർക്കു ഞാൻ
കത്തും കൊടുത്തു വിടാം. **4**ഞാൻ പോകുന്നതും
നല്ലതാണെന്നു തോന്നുന്നുവെങ്കിൽ അവർക്ക്
എന്നോടൊത്തുപോകാം.

### പൌലൊസിന്റെ പദ്ധതി

**5**മക്കെദോന്യയിലൂടെ പോകാനാണെന്റെ
പരിപാടി. മക്കെദോന്യയിലൂടെ പോയതിനു
ശേഷം ഞാൻ നിങ്ങളുടെ അടുത്തുവരും. **6**കുറ
ച്ചുകാലം ഞാനവിടെ തങ്ങാനിടയുണ്ട്. ശീത
കാലം മുഴുവനും തന്നെ ഞാനവിടെ തങ്ങി
യേക്കാം. അപ്പോൾ ഞാൻ പോകുന്നിടത്തൊ
ക്കെ എന്റെ യാത്രയിൽ നിങ്ങൾക്കു എന്നെ
സഹായിക്കാനാവും. **7**മറ്റു ചില സ്ഥലങ്ങളി
ലേക്കു പോകേണ്ടതുകൊണ്ട് ധൃതിപിടിച്ച്
നിങ്ങളെ വന്നു കാണാൻ എനിക്കിപ്പോൾ ആഗ്ര
ഹമില്ല. കർത്താവ് അനുവദിക്കുമെങ്കിൽ വളരെ
ക്കാലം നിങ്ങളോടൊത്തു കഴിയാമെന്നാണെ
ന്റെ പ്രതീക്ഷ. **8**പക്ഷേ പെന്തെക്കൊസ്തു
വരെ ഞാൻ എഫെസോസിൽ താമസിക്കും.
**9**ഞാനിവിടെ താമസിക്കുന്നതിനു കാരണം,
വലിയതും സഫലവുമായ ഒരു ജോലി ചെ
യ്യാൻ ഞാൻ നിയുക്തനാകുന്ന ഒരവസരം കിട്ടി
യിരിക്കുന്നു. ഇതിനെതിരെ പ്രവർത്തിക്കുന്ന
വരും അനവധിയുണ്ട്.
**10**തിമൊഥെയൊസ് നിങ്ങളുടെയടുത്തേക്കു
വന്നേക്കാം. നിങ്ങളുടെയടുത്ത് അവന് സൗക
ര്യപ്രദമായിരിക്കുന്ന കാര്യം ഉറപ്പു വരുത്തുക.
അവനും എന്നെപ്പോലെ കർത്താവിനുവേണ്ടി
പ്രവർത്തിക്കുന്നു. **11**അതിനാൽ നിങ്ങളിലാരും
അവനെ സ്വീകരിക്കാൻ മടിക്കരുത്. സമാധാന
പരമായ യാത്രയിലേക്കു അയാളെ നയിക്കുക.
അയാൾക്കു എന്റെ അടുത്തേക്കു മടങ്ങിവരേ
ണ്ടതുണ്ട്, സഹോദരന്മാരെയും കൊണ്ട് അവൻ
മടങ്ങിവരുന്നതും കാത്തിരിക്കുകയാണു ഞാൻ.
**12**ഇനി നമ്മുടെ സഹോദരൻ അപ്പൊല്ലൊസി
നെക്കുറിച്ച്: സഹോദരന്മാരോടൊത്ത് നിങ്ങളെ
സന്ദർശിക്കാൻ ഞാനവനെ കഠിനമായി പ്രേരി
പ്പിച്ചു. പക്ഷേ ഇപ്പോൾ വരുന്നില്ലെന്ന് അവൻ
നിശ്ചയിച്ചിരുന്നു. പക്ഷേ അവസരം കിട്ടു
മ്പോൾ അവൻ വരും.

### പൌലൊസ് കത്ത് അവസാനിപ്പിക്കുന്നു

**13**സൂക്ഷിച്ചിരിക്കുക. വിശ്വാസത്തിൽ നില
നിൽക്കുക. ധൈര്യമായിരിക്കുക. ശക്തരായിരി
ക്കുക. **14**സ്നേഹത്തോടെ എല്ലാം ചെയ്യുക.
**15**അഖായയിൽ സ്തെഫാനൊസും കുടുംബവു
മായിരുന്നു ആദ്യവിശ്വാസികളെന്നു നിങ്ങൾക്ക
റിയാം. അവർ ദൈവത്തിന്റെ ആളുകളുടെ
സേവനത്തിനായി സ്വയം സമർപ്പിച്ചവരായി
രുന്നു. സഹോദരീസഹോദരന്മാരേ ഞാൻ
ആവശ്യപ്പെടുന്നു, **16**ഇതുപോലെയുള്ള നടത്തി
പ്പിനെ അനുധാവനം ചെയ്ക; മാത്രമല്ല, അവ
രോടൊത്തു പ്രവർത്തിക്കുകയും അദ്ധ്വാനിക്കു
കയും ചെയ്യുന്നവരെ പിന്തുടരുക.
**17**സ്തെഫാനൊസും ഫൊർത്തുനാതൊസും
അഖായിക്കൊസും വന്നതിൽ ഞാൻ സന്തുഷ്ട
നാണ്. നിങ്ങൾ വന്നില്ലെങ്കിലും ആ സ്ഥാനത്ത്
അവരുടെ സാന്നിദ്ധ്യമുണ്ട്. **18**അവരുടെ സാന്നി
ദ്ധ്യം എന്റെയും നിങ്ങളുടെയും ആത്മാക്കൾക്ക്
വിശ്രമം നൽകി. അവരെപ്പോലുള്ളവരുടെ
മാഹാത്മ്യം നിങ്ങളറിയണം.
**19**ആസ്യയിലെ സഭകൾ നിങ്ങളെ അഭി
വാദ്യം ചെയ്യുന്നു. അക്വിലാവും പ്രിസ്കി
ല്ലയും കർത്താവിൽ നിങ്ങൾക്ക് അഭിവാദ്യങ്ങ
ളേറെ അയയ്ക്കുന്നു. അവരുടെ വസതിയിൽ
ചേരുന്ന സഭയും നിങ്ങൾക്ക് അഭിവാദ്യം നേരു
ന്നു. **20**ഇവിടെയുള്ള എല്ലാ സഹോദരരും നിങ്ങ
ൾക്ക് അഭിവാദ്യം നേരുന്നു. നിങ്ങൾ കണ്ടുമുട്ടു

മ്പോൾ പരസ്പരം വിശുദ്ധചുംബനങ്ങൾ നൽ
കുക. 21പൌലൊസായ ഞാൻ ഈ ആശംസ
കൾ സ്വന്തം കൈപ്പടയിലെഴുതുന്നു. 22കർത്താ
വിനെ സ്നേഹിക്കാത്ത ആരെങ്കിലും ഉണ്ടെ
ങ്കിൽ, അവൻ ദൈവത്തിൽനിന്നും
വേർവിടപ്പെട്ട് എന്നെന്നേക്കുമായി നഷ്ടപ്പെ
ടട്ടെ. കർത്താവേ വരിക!* 23കർത്താവായ
യേശുവിൻെറ കൃപ നിങ്ങളോടൊത്തുണ്ടാകട്ടെ.
24ക്രിസ്തുയേശുവിൽ എൻെറ സ്നേഹം നിങ്ങ
ളിലെല്ലാവരിലും ഉണ്ടാകട്ടെ.

---

**കർത്താവേ വരിക** “മാർഅനാതാ” എന്നാണ് അരാമിയ പദം.ട

# കൊരിന്ത്യർക്ക് എഴുതിയ രണ്ടാം ലേഖനം

1 ദൈവേച്ഛയനുസരിച്ച് യേശുക്രിസ്തുവി
ന്റെ അപ്പൊസ്തലനായിത്തീർന്ന പൌ
ലൊസും ക്രിസ്തുവിൽ നമ്മുടെ സഹോദര
നായ തിമൊഥെയൊസും കൊരിന്തിലെ ദൈ
വസഭയ്ക്കും അഖായയിലെ മുഴുവൻ ദൈവ
ജനത്തിനുമായി ആശംസകൾ അയയ്ക്കുന്നത്.
2നമ്മുടെ പിതാവായ ദൈവത്തിൽനിന്നും കർ
ത്താവായ യേശു ക്രിസ്തുവിൽനിന്നും നിങ്ങ
ൾക്കു കൃപയും സമാധാനവും.

### പൌലൊസ് ദൈവത്തിനു നന്ദി പറയുന്നു

3ദൈവവും നമ്മുടെ കർത്താവായ യേശു
ക്രിസ്തുവിന്റെ പിതാവുമായവനു സ്തുതി.
പൂർണ്ണമായും കാരുണ്യം നിറഞ്ഞ പിതാവാ
കുന്നു ദൈവം. എല്ലാ ആശ്വാസത്തിന്റെയും
ദൈവമാകുന്നു അവൻ.4നമുക്ക് പ്രശ്നങ്ങളുണ്ടാ
കുമ്പോഴൊക്കെ അവൻ നമ്മെ ആശ്വസി
പ്പിക്കും, അതുകൊണ്ട് മറ്റുള്ളവരുടെ പ്രശ്നങ്ങ
ളിൽ നമുക്കവരെ ആശ്വസിപ്പിക്കാൻ കഴിയും.
ദൈവം നമുക്കു നൽകുന്ന അതേ ആശ്വാസം
നമുക്കു മറ്റുള്ളവർക്കും നൽകാൻ കഴിയും. 5ക്രി
സ്തുവിന്റെ പല കഷ്ടങ്ങളിലും നമ്മൾ പങ്കു
ചേരുന്നു. അതുപോലെ ക്രിസ്തുവിലൂടെ
നമുക്ക് വളരെ ആശ്വാസവും കൈവരുന്നു.
6പ്രശ്നങ്ങളുണ്ടെങ്കിൽ ആ പ്രശ്നങ്ങൾ നിങ്ങ
ളുടെ ആശ്വാസത്തിനും രക്ഷയ്ക്കും വേണ്ടി
യാണ്. ഞങ്ങൾക്ക് ആശ്വാസം ഉണ്ടെങ്കിൽ അത്
നിങ്ങൾക്കും ഉള്ളതാണ്. ഇത് ഞങ്ങൾക്കുള്ള
അതേ കഷ്ടങ്ങൾ ക്ഷമയോടെ സ്വീകരിക്കാൻ
നിങ്ങളെ സഹായിക്കുന്നു. 7നിങ്ങളിലുള്ള ഞ
ങ്ങളുടെ പ്രതീക്ഷ ശക്തമാണ്. നിങ്ങൾ ഞങ്ങ
ളുടെ കഷ്ടങ്ങൾ പങ്കുവയ്ക്കുന്നുണ്ടെന്നു ഞങ്ങ
ൾക്കറിയാം. അതുകൊണ്ട് നിങ്ങൾ ഞങ്ങളുടെ
ആശ്വാസവും പങ്കുവയ്ക്കുന്നുവെന്നും ഞങ്ങള
റിയുന്നു.

8സഹോദരീസഹോദരന്മാരേ, ആസ്യയിൽ
ഞങ്ങളനുഭവിച്ച പ്രയാസങ്ങളെപ്പറ്റി നിങ്ങളറി
യണമെന്നു ഞങ്ങളാഗ്രഹിക്കുന്നു. അവിടെ
വലിയ പീഡകൾ ഞങ്ങൾക്കുണ്ടായിരുന്നു.
അവ ഞങ്ങൾക്കു താങ്ങാനാവുന്നതിലും വലു
തായിരുന്നു. ജീവിതത്തിന്റെ പ്രതീക്ഷപോലും
ഞങ്ങൾക്കു നഷ്ടപ്പെട്ടു.9ഞങ്ങൾ മരിക്കുമെന്ന്
ഞങ്ങൾ മനസ്സിൽ കരുതി. ഞങ്ങൾ ഞങ്ങളുടെ
സ്വയത്തിൽ ആശ്രയിക്കാതെ മരിച്ചവരെ ഉയിർ
ത്തെഴുന്നേല്പിക്കുന്ന ദൈവത്തിൽ ഞങ്ങൾ
ആശ്രയിക്കുന്നതിനാലാണ് അതു സംഭവിച്ചത്.
10ആ മരണസദൃശ്യമായ അപകടങ്ങളിൽനിന്നും
ദൈവം ഞങ്ങളെ രക്ഷിച്ചു. അവൻ ഞങ്ങളെ
തുടർന്നും രക്ഷിക്കും. ഞങ്ങൾ അവനിൽ പ്രതീ
ക്ഷയർപ്പിച്ചു. തുടർന്നും അവൻ ഞങ്ങളെ
കാക്കും. 11നിങ്ങൾക്കു നിങ്ങളുടെ പ്രാർത്ഥന
യിൽ ഞങ്ങളെ സഹായിക്കാനാവും. അപ്പോൾ
അനേകംപേർ വളരെ പ്രാർത്ഥിച്ചതുകൊണ്ട്
ദൈവം ഞങ്ങളെ അനുഗ്രഹിച്ചതിനാൽ ഞങ്ങ
ൾക്കായി നന്ദി പറയും.

### പൌലൊസിന്റെ പദ്ധതിയിലെ മാറ്റം

12ഈ ലോകത്തിൽ ഞങ്ങൾ ചെയ്ത എല്ലാ
പ്രവൃത്തികൾക്കും ദൈവത്തിൽനിന്നും കിട്ടിയ
ശുദ്ധ ഹൃദയത്തോടെയും ആത്മാർത്ഥതയോ
ടെയും ഞങ്ങൾ പ്രവർത്തിച്ചു. തുറന്ന ഹൃദയ
ത്തോടെ ഇതു സത്യമാണെന്ന് എനിക്കു പറയാ
നാകും. അതിൽ ഞങ്ങൾ അഭിമാനിക്കുകയും
ചെയ്യുന്നു. നിങ്ങളോടൊത്തു ഞങ്ങൾ ചെയ്
തവ കൂടുതൽ സത്യമാണ്. ലൗകീകമായ വിജ്
ഞാനം കൊണ്ടല്ല, ദൈവത്തിന്റെ കൃപകൊ
ണ്ടാണ് ഞങ്ങളിതു ചെയ്തത്. 13നിങ്ങൾക്കു വാ
യിച്ചു മനസ്സിലാക്കാനാകുന്ന കാര്യങ്ങൾ മാത്ര
മേ ഞങ്ങൾ നിങ്ങൾക്കു എഴുതുന്നുള്ളൂ. 14നിങ്ങ
ൾക്കിതിനകം ഞങ്ങളെ ഭാഗികമായി മനസ്സിലാ
ക്കാൻ കഴിഞ്ഞതുപോലെ നിങ്ങൾക്കെപ്പോഴും
മനസ്സിലാക്കാൻ കഴിയുമെന്ന് ഞാൻ പ്രതീക്ഷി
ക്കുന്നു. നമ്മുടെ കർത്താവായ യേശുക്രിസ്തു
വീണ്ടും വരുമ്പോൾ ഞങ്ങൾ നിങ്ങളെപ്പറ്റി
അഭിമാനം കൊള്ളുന്നതുപോലെ നിങ്ങൾക്കു
ഞങ്ങളെപ്പറ്റിയും അഭിമാനിക്കാമെന്നത് നി
ങ്ങൾ മനസ്സിലാക്കുമെന്ന് ഞാൻ പ്രതീക്ഷി
ക്കുന്നു. 15ഇതെപ്പറ്റി എനിക്കുറപ്പുണ്ടായിരുന്നു,
അതുകൊണ്ടാണ് നിങ്ങളെ ആദ്യം തന്നെ സന്ദർ
ശിക്കാമെന്ന് ഞാൻ ആലോചിച്ചത്. അപ്പോൾ
നിങ്ങൾക്കു രണ്ടു തവണ അനുഗൃഹീതരാവാം.
16മക്കെദൊന്യയിലേക്കു പോകും വഴി നിങ്ങളെ
സന്ദർശിക്കാമെന്ന് ഞാൻ കരുതിയിരുന്നു. മട
ങ്ങുമ്പോഴും നിങ്ങളെ കാണാമെന്ന് ഞാൻ
കരുതി. യെഹൂദ്യയിലേക്കുള്ള എന്റെ യാത്ര
യ്ക്ക് നിങ്ങളുടെ സഹായം ആവശ്യമായിരുന്നു.
17ചിന്തിക്കാതെയാണ് ഞാൻ ആ പരിപാടി
കളിട്ടതെന്നു നിങ്ങൾ കരുതുന്നുണ്ടോ? ഒരേ
സമയം "അതെ, അതെ," എന്നു പറഞ്ഞിട്ട്
അതേ സമയം "അല്ല, അല്ല," എന്നു പറയുന്ന
ലൗകീകരെപ്പോലെയാണു ഞാൻ പരിപാടിക
ളിടുന്നതെന്നു നിങ്ങൾ ചിന്തിച്ചിരിക്കാം.

18നിങ്ങൾക്കു ദൈവത്തെ വിശ്വസിക്കാൻ
കഴിയുമെങ്കിൽ, ഞങ്ങൾ നിങ്ങളോടു ഒരിയ്
ക്കലും"അതെ"എന്നും "അല്ല" എന്നും ഒരേ സമ
യത്തു പറയുകയില്ലെന്ന് നിങ്ങൾക്കു വിശ്വ
സിക്കാം. 19ദൈവപുത്രനായ യേശുക്രിസ്തുവും
സില്വാനൊസും, തിമൊഥെയൊസും ഞാനും
പ്രസംഗിച്ചത് "അതെ" എന്നും "അല്ല" എന്നു
മല്ല. ക്രിസ്തുവിൽ അതെപ്പോഴും "അതെ"
എന്നായിരുന്നു. 20ദൈവത്തിന്റെ എല്ലാ വാഗ്
ദാനങ്ങളും ക്രിസ്തുവിൽ "അതെ" എന്നാണ്.
അതുകൊണ്ടാണ് ക്രിസ്തുവിലൂടെ നാമെ
പ്പോഴും ദൈവത്തിന്റെ മഹത്വത്തിന്
"ആമേൻ" എന്നു പറയുന്നത്. 21ദൈവമാണ്
ക്രിസ്തുവിൽ നിങ്ങളെയും ഞങ്ങളെയും ശക്ത
രാക്കുന്നത്. ദൈവം ഞങ്ങളെ അഭിഷിക്തരാക്കി,
തന്റെ വിശേഷപ്പെട്ട അനുഗ്രഹവും ഞങ്ങ
ൾക്കു നൽകി. 22ഞങ്ങൾ അവന്റേതാണെന്നു
തെളിയിക്കാൻ അവൻ ഞങ്ങൾക്ക് അവന്റെ
അടയാളമിട്ടു. അവൻ വാഗ്ദാനം ചെയ്തതു

നൽകുമെന്നതിന് ഒരു തെളിവെന്ന നിലയിൽ
അവൻെറ ആത്മാവിനെ- ഒരു ഉറപ്പെന്ന
പോലെ- ഞങ്ങളുടെ ഹൃദയത്തിൽ നിറച്ചു.
23ഞാൻ നിങ്ങളോടിതു പറയുന്നു, ഇത് സത്യ
മാണെന്നതിനു ദൈവം എൻെറ സാക്ഷിയാ
കണമെന്നു ഞാൻ അപേക്ഷിക്കുന്നു: നിങ്ങളെ
ശിക്ഷിക്കുകയോ മുറിവേല്പിക്കുകയോ ചെയ്യാ
തിരിക്കാനാണ് ഞാൻ കൊരിന്തിലേക്കു മടങ്ങി
വരാതിരുന്നത്. 24നിങ്ങളുടെ വിശ്വാസം നിയ
ന്ത്രിക്കാനാണു ഞങ്ങൾ ശ്രമിക്കുന്നതെന്നല്ല
ഞാൻ അർത്ഥമാക്കുന്നത്. നിങ്ങളുടേത് അടി
യുറച്ച വിശ്വാസമാണ്. പക്ഷേ ഞങ്ങൾ നിങ്ങ
ളുടെ തന്നെ സന്തോഷത്തിനായി നിങ്ങളോ
ടൊത്തു പ്രവർത്തിക്കുന്നവരാണ്.
2 അതുകൊണ്ട് എൻെറ അടുത്ത സന്ദർശനം
നിങ്ങളെ സങ്കടപ്പെടുത്തുന്നതിനായിരിക്ക
രുതെന്നു ഞാൻ നിശ്ചയിച്ചു. 2ഞാൻ നിങ്ങളെ
സങ്കടപ്പെടുത്തിയാൽ എന്നെ ആരു സന്തോഷി
പ്പിക്കും? ഞാൻ ദു:ഖിതരാക്കിയ നിങ്ങൾക്കു
മാത്രമേ എന്നെ സന്തോഷിപ്പിക്കാനാവൂ.
3ഇക്കാരണംകൊണ്ട് ഞാൻ നിങ്ങൾക്ക് ഒരു കത്ത
യച്ചു. അതുവഴി ഞാൻ നിങ്ങളുടെയടുത്ത് വരു
മ്പോൾ എന്നെ സന്തോഷിപ്പിക്കേണ്ടവർഎന്നെ
സങ്കടപ്പെടുത്താതിരിക്കണം. എനിക്കു നിങ്ങളെ
പ്പറ്റി ഉറപ്പുണ്ട്. നിങ്ങളെല്ലാവരും എൻെറ ആ
ഹ്ലാദം പങ്കിടുമെന്ന് എനിക്കുറപ്പുണ്ട്. 4മുമ്പ്
ഞാൻ നിങ്ങൾക്കെഴുതിയപ്പോൾ, എനിക്കു മന
സ്സിൽ വളരെ ചിന്താഭാരവും ദു:ഖവുമായിരു
ന്നു. നിറയെ കണ്ണുനീരോടെയാണു ഞാനെഴു
തിയത്. നിങ്ങളെ സങ്കടപ്പെടുത്താനല്ല ഞാനെ
ഴുതിയത്. ഞാൻ നിങ്ങളെ എത്രമാത്രം സ്നേ
ഹിക്കുന്നുവെന്ന് നിങ്ങളെ ബോധ്യപ്പെടുത്താ
നാണ്.

## തെറ്റു ചെയ്തവനോടു ക്ഷമിക്കുക

5നിങ്ങളുടെയിടയിൽ ഒരുവൻ സങ്കടമു
ണ്ടാക്കി. അയാൾ എനിക്കുമാത്രമല്ല സങ്കടം വരു
ത്തിയത്- ഒരു തരത്തിൽ നിങ്ങൾക്കെല്ലാവർക്കും
കൂടിയാണ്. (ഉള്ളതിൽ കൂട്ടിപറയാൻ എനിക്കാ
ഗ്രഹമില്ല.) 6നിങ്ങൾ മിക്കവരും അയാൾക്കു
നൽകിയ ശിക്ഷ മതിയായതാണ്.7ഇനി നിങ്ങൾ
അവനോടു പൊറുക്കുകയും അയാളെ ആശ്വ
സിപ്പിക്കുകയും വേണം. അല്ലെങ്കിൽ കടുത്ത
ദു:ഖം അവനെ ഗ്രസിക്കും. 8അതിനാൽ നിങ്ങൾ
അവനെ സ്നേഹിക്കുന്നെന്ന് കാണിക്കാൻ
ഞാൻ അപേക്ഷിക്കുന്നു. 9അതുകൊണ്ടാണു
ഞാൻ നിങ്ങൾക്കെഴുതിയത്. നിങ്ങളെ പരീക്ഷി
ക്കുകയും നിങ്ങൾ എല്ലാം അനുസരിക്കുന്നുണ്ടോ
എന്നു എനിക്ക് നോക്കുകയും വേണമായിരുന്നു.
10നിങ്ങൾ ഒരാളോടു ക്ഷമിച്ചാൽ ഞാനും അവ
നോടു പൊറുക്കും. ഞാൻ പൊറുത്തിട്ടുണ്ടെ
ങ്കിൽ അതു നിങ്ങളെ കരുതി ക്രിസ്തുവിൻെറ
സമക്ഷത്തിലാണ്. 11സാത്താൻ നമ്മിൽനിന്ന്
ഒന്നും നേടരുത് എന്നു കരുതിയാണ് ഞാനിതു
ചെയ്തത്. സാത്താൻെറ പദ്ധതികൾ ഞങ്ങ
ൾക്കു നന്നായറിയാം.

## ത്രോവാസിൽ പൌലൊസിൻെറ ഉത്കണ്ഠ

12ത്രോവാസിൽ ക്രിസ്തുവിൻെറ സുവി
ശേഷം പ്രസംഗിക്കുന്നതിനായി ഞാൻ പോയി.
അവിടെ കർത്താവ് എനിക്കൊരു നല്ല അവ
സരം തന്നു. 13അവിടെ എൻെറ സഹോദരൻ
തീത്തൊസിനെ കണ്ടെത്താൻ കഴിയാഞ്ഞതിൽ
എൻെറ മനസ്സ് സ്വസ്ഥമായില്ല. അതുകൊണ്ട്
ഞാൻ അവിടം വിട്ട് മക്കെദോന്യെക്കു പോയി.

## ക്രസ്തുവിലൂടെ വിജയം

14ദൈവത്തിനു നന്ദി. ദൈവം നമ്മെ
എപ്പോഴും ക്രസ്തുവിലൂടെ വിജയത്തിലേക്കു
നയിക്കുന്നു. ഒരു സുഗന്ധതൈലത്തിൻെറ
പരിമളം പോലെ അവനെക്കുറിച്ചുള്ള വിജ്ഞാ
നത്തെ എങ്ങും പരത്തുവാൻ ദൈവം ഞങ്ങളെ
ഉപയോഗിക്കുന്നു. 15ദൈവത്തിനു നൽകുവാൻ
ഞങ്ങൾക്കുള്ളത് ഇതാണ്: ദൈവത്തിൻെറ
കാഴ്ചയിൽ രക്ഷിക്കപ്പെടുന്നവരുടെയും നശി
ക്കുന്നവരുടെയുമിടയിൽ ഞങ്ങൾ ക്രിസ്തു
വിൻെറ പരിമളമാണ്. 16നശിക്കുന്നവർക്ക് ഞ
ങ്ങൾ മരണം കൊണ്ടുവരുന്ന മരണത്തിൻെറ
ദുർഗന്ധമാണ്. രക്ഷിക്കപ്പെടുന്നവർക്കോ,
ഞങ്ങൾ ജീവൻ കൊണ്ടുവരുന്ന ജീവൻെറ പരി
മളവും. അതുകൊണ്ട് ഇതു ചെയ്യുവാൻ ആ
രാണു യോഗ്യൻ? 17മറ്റുള്ളവർ ചെയ്യുന്നതു
പോലെ ദൈവവചനം വിറ്റു കാശുണ്ടാക്കു
വാൻ ഞങ്ങൾക്കാഗ്രഹമില്ല. പക്ഷേ ആത്മാർ
ത്ഥതയോടെ ക്രിസ്തുവിൽ ഞങ്ങൾ ദൈവസാ
ന്നിദ്ധ്യത്തിൽ സത്യം സംസാരിക്കുന്നു. ദൈവം
അയച്ചവരെപ്പോലെ ഞങ്ങൾ സംസാരിക്കുന്നു.

## ദൈവത്തിൻെറ പുതിയനിയമത്തിൻെറ ദാസന്മാർ

3 ഞങ്ങൾ വീണ്ടും സ്വയം അഭിമാനിക്കുന്നു
വെന്നോ? ഞങ്ങൾക്ക് മറ്റു ചിലരെപ്പോലെ
നിങ്ങൾക്കോ നിങ്ങളിൽനിന്നോ ശുപാർശക്ക
ത്തുവേണമെന്നോ? 2നിങ്ങൾ തന്നെ ഞങ്ങളുടെ
കത്താണ്. ആ കത്ത് നിങ്ങളുടെ ഹൃദയങ്ങളിൽ
എഴുതപ്പെട്ടിരിക്കുന്നു. അത് എല്ലാവരാലും
അറിയപ്പെടുകയും വായിക്കപ്പെടുകയും ചെ
യ്യുന്നു. 3ക്രിസ്തു ഞങ്ങളിലൂടെ അയച്ച ഒരു
കത്താണു നിങ്ങളെന്നു നിങ്ങൾതന്നെ സ്വയം
തെളിയിക്കുക. ആ കത്ത് മഷി കൊണ്ടല്ല,
പക്ഷേ, ജീവിക്കുന്ന ദൈവത്തിൻെറ ആത്മാവു
കൊണ്ട് എഴുതിയതാണ്. അത് കല്ലുഫലകകളിലല്ല
എഴുതിയിരിക്കുന്നത്. മനുഷ്യഹൃദയങ്ങളി
ലാണ്.
4ക്രിസ്തുവിലൂടെ ദൈവത്തിനു മുമ്പാകെ
ഞങ്ങൾക്കു വിശ്വാസമുള്ളതുകൊണ്ട് ഞങ്ങ
ൾക്കു ഇതൊക്കെ പറയാം. 5ഞങ്ങൾക്ക് സ്വന്ത
മായി ഈ പ്രവൃത്തി ചെയ്യാനുള്ള കഴിവുണ്ടെ
ന്നല്ല ഞാൻ പറയുന്നത്. ഞങ്ങളുടെ പ്രവൃത്തി
കളെല്ലാം ചെയ്യാനുള്ള കഴിവുണ്ടാക്കിയത് ദൈ
വമാണ്. 6ദൈവം തൻെറ ജനതയുമായുണ്ടാ
ക്കിയ പുതിയനിയമത്തിൻെറ കഴിവുറ്റ ദാസ
ന്മാരാകാൻ ഞങ്ങളെ പ്രാപ്തരാക്കി. ഈ
പുതിയനിയമം ഒരു എഴുതപ്പെട്ട ന്യായപ്രമാ
ണമല്ല. അത് ആത്മാവിൻേറതാണ്. എഴുതപ്പെട്ട
ന്യായപ്രമാണം മരണത്തെ കൊണ്ടുവരുന്നു.
എന്നാൽ ആത്മാവ് ജീവൻ നൽകുന്നു.

## പുതിയനിയമം ഉന്നത മഹത്വം തരുന്നു

7മരണത്തിൻെറ ശുശ്രൂഷ കല്ലിൽ എഴുതപ്പെ
ട്ടിരിക്കുന്നു. ദൈവമഹത്വത്തോടൊത്താണതു
വന്നത്. യിസ്രായേൽജനതയ്ക്ക് തുടർച്ചയായി
നോക്കാൻ കഴിയാത്തത്ര തേജസ്സായിരുന്നു മോ
ശെയുടെ മുഖത്ത്. പിന്നീട് ആ മഹത്വത്തിൻെറ
തേജസ്സ് മാഞ്ഞു കൊണ്ടിരുന്നു. 8തീർച്ചയായും
ആത്മാവിൻെറ ശുശ്രൂഷ അതിലും മഹത്വമേറി
യതായിരിക്കും. 9ഇതാണു ഞാൻ അർത്ഥമാക്കു

ന്നത്. ജനങ്ങളെ പാപികളെന്നു വിധിച്ച ആ
ശുശ്രൂഷ മഹത്വമുള്ളതായിരുന്നു. അപ്പോൾ ജന
ങ്ങളെ ദൈവത്തിനു മുമ്പിൽ നീതീകരിക്കുന്ന
ശുശ്രൂഷയ്ക്ക് അത്യധികം മഹത്വമുണ്ടാകും.
10ആ പഴയ ശുശ്രൂഷയ്ക്കു മഹത്വമുണ്ടായി
രുന്നു. എന്നാൽ പുതിയ ശുശ്രൂഷയുടെ മഹത്വ
വുമായി തുലനം ചെയ്യുമ്പോൾ ആദ്യത്തേതിനു
ഒന്നുമുണ്ടായിരുന്നില്ല. 11മങ്ങിയത് മഹത്വത്തോ
ടെയാണു വന്നതെങ്കിൽ ഈ നിത്യമായ
ശുശ്രൂഷ അതിലും മഹത്വമുള്ളതാണ്.

12ഇത്തരം പ്രതീക്ഷയുള്ളതിനാൽ ഞങ്ങൾ
ധൈര്യശാലികളാണ്. 13ഞങ്ങൾ മോശെയെ
പ്പോലെയല്ല. അവൻ തൻെറ മുഖത്തിനു ഒരാവ
രണമണിഞ്ഞു. യിസ്രായേൽക്കാർ അതു
കാണാതിരിക്കാനാണ് അവൻ മുഖം മൂടിയത്.
മഹത്വം അപ്രത്യക്ഷമാവുകയായിരുന്നു. അവർ
അതിൻെറ അവസാനം കാണരുതെന്ന് മോശെ
ആഗ്രഹിച്ചിരുന്നു. 14പക്ഷേ ഒന്നും മനസ്സിലാകാ
ത്തവിധം അവരുടെ മനസ്സ് അടച്ചിരുന്നു. ഇന്നു
പോലും അവർ പഴയനിയമം വായിക്കുമ്പോൾ
അതേ ആവരണം അർത്ഥത്തെ മൂടിയിരിക്കുന്നു.
ആ ആവരണം മാറ്റപ്പെട്ടിരുന്നില്ല. ക്രിസ്തുവി
ലൂടെ മാത്രമേ അതു മാറ്റപ്പെടൂ. 15എന്നാൽ
ഇന്നും, അവർ മോശെയുടെ ന്യായപ്രമാണം
വായിക്കുമ്പോൾ അവരുടെ മനസ്സിനുമുകളിൽ
ഒരാവരണം ഉണ്ടാകും. 16എന്നാൽ ഒരാൾ മാന
സാന്തരപ്പെട്ട് കർത്താവിനെ പിന്തുടർന്നാൽ,
ആ ആവരണം മാറ്റപ്പെടും. 17കർത്താവ് ആത്മാ
വാകുന്നു. കർത്താവിൻെറ ആത്മാവ് എവി
ടെയുണ്ടോ അവിടെ സ്വാതന്ത്ര്യമുണ്ടാകും.
18നമ്മുടെ മുഖങ്ങൾ മൂടിയിട്ടില്ല. നാമെല്ലാം
കർത്താവിൻെറ മഹത്വം കാണിക്കുന്നു. നമ്മൾ
അവനെപ്പോലെ മാറ്റപ്പെടുന്നു. നമ്മിലെ ആ
മാറ്റം കൂടുതൽ കൂടുതൽ മഹത്വത്തെ കൊണ്ടുവ
രുന്നു. ഈ മഹത്വം കർത്താവിൽനിന്നു വരുന്നു.
അവൻ ആത്മാവുമാകുന്നു.

## മൺഭരണികളിലെ ആത്മീയ നിധി

4 ദൈവം, അവൻെറ കാരുണ്യത്താൽ, ഞങ്ങ
ളെ ഈ ജോലി ചെയ്യാൻ ഏല്പിച്ചു. അതു
കൊണ്ട് ഞങ്ങൾ നിരാശരാകുന്നില്ല. അതുപേ
ക്ഷിക്കുന്നുമില്ല. 2പക്ഷേ ഞങ്ങൾ നാണം കെട്ട
രഹസ്യവഴികളിൽനിന്നു മാറിയിരിക്കുന്നു. ഞ
ങ്ങൾ കൗശലങ്ങളുപയോഗിക്കാനോ ദൈവ
ത്തിൻെറ ഉപദേശങ്ങൾ മാറ്റാനോ കൂട്ടാക്കിയി
ട്ടില്ല. ഞങ്ങൾ സത്യം തുറന്നുതന്നെ പഠിപ്പി
ക്കുന്നു. അങ്ങനെയാണ് ഞങ്ങൾ ആരെന്നു ജന
ങ്ങൾക്കു കാണിച്ചുകൊടുക്കുന്നത്. ദൈവ
ത്തിനു മുന്നിൽ ഞങ്ങളാരാണെന്ന് അങ്ങനെ
യാണവർക്കു അവരുടെ ഹൃദയത്തിൽ മനസ്സിലാ
യത്. 3ഞങ്ങൾ പ്രസംഗിക്കുന്ന സുവിശേഷം
മൂടുപടമണിഞ്ഞതായിരിക്കാം. പക്ഷേ നഷ്ട
പ്പെട്ടവർക്കുമാത്രമേ അതു മൂടുപടമണിഞ്ഞ
താകൂ. 4അവിശ്വാസികളുടെ മനസ്സിനെ ഈ
ലോകത്തിൻെറ ഭരണാധിപൻ* അന്ധമാക്കി
യിരിക്കുന്നു. അവർക്ക് സുവിശേഷത്തെ- ക്രി
സ്തുവിൻെറ മഹത്വത്തിൻെറ സുവിശേഷ
ത്തെ വെളിച്ചമായി കാണാൻ കഴിയില്ല. ക്രി
സ്തുവാണ് ദൈവത്തിൻെറ പ്രതിച്ഛായ.
5ഞങ്ങൾ ഞങ്ങളെപ്പറ്റി പ്രസംഗിക്കുന്നില്ല.
എന്നാൽ യേശുക്രിസ്തുവാണ് കർത്താവ് എ
ന്നത്രെ ഞങ്ങൾ പ്രസംഗിക്കുന്നത്; ഞങ്ങൾ
യേശുവിനുവേണ്ടി നിങ്ങളുടെ ദാസന്മാരാ
ണെന്നും. 6ദൈവം ഒരിക്കൽ പറഞ്ഞു, "ഇരുട്ടിൽ
നിന്ന് പ്രകാശം തിളങ്ങും!" ഈ ദൈവം തന്നെ
യാണ് അവൻെറ വെളിച്ചം ഞങ്ങളുടെ ഹൃദയ
ങ്ങളിൽ പ്രകാശിപ്പിച്ചത്. ക്രിസ്തുവിൻെറ
മുഖത്തെ ദൈവീകതേജസ്സിനെ അറിയാൻ
അനുവദിക്കുക വഴിയാണ് ദൈവം ഞങ്ങൾക്കു
ആ പ്രകാശം നൽകിയത്.

7ദൈവത്തിൽ നിന്നാണ് ഞങ്ങൾക്ക് ഈ
നിധി ലഭിച്ചത്. പക്ഷേ ഞങ്ങൾ ആ നിധി
ഉൾക്കൊള്ളുന്ന മൺഭരണികൾ മാത്രമാണ്. ആ
മഹാശക്തി ഞങ്ങളിൽ നിന്നല്ലമറിച്ച് ദൈവ
ത്തിൽനിന്നാണെന്ന് അതുകാണിക്കുന്നു. 8ഞ
ങ്ങൾക്കു ചുറ്റും നിറയെ ബുദ്ധിമുട്ടുകളാണെ
ങ്കിലും ഇതുവരെ പരാജയപ്പെട്ടിട്ടില്ല. എന്താ
ണു ചെയ്യേണ്ടതെന്നു പോലും ചിലപ്പോൾ
ഞങ്ങൾക്കറിയാൻ കഴിയില്ലെങ്കിലും ഞങ്ങൾ
കൈവിടപ്പെട്ടിട്ടില്ല. 9പലപ്പോഴും ഞങ്ങൾ
പീഢിപ്പിക്കപ്പെട്ടിട്ടുണ്ടെങ്കിലും ഞങ്ങൾ കൈ
വിടുകയില്ല. ചിലപ്പോൾ ഞങ്ങൾക്കു വേദനി
ച്ചിട്ടുണ്ടെങ്കിലും ഞങ്ങൾ നശിപ്പിക്കപ്പെട്ടിട്ടില്ല.
10യേശുവിൻെറ മരണം എല്ലായ്പ്പോഴും
ഞങ്ങൾ ഞങ്ങളുടെ ശരീരത്തിൽ പേറുന്നു.
ക്രിസ്തുവിൻെറ ജീവിതവും ഞങ്ങളുടെ ശരീര
ത്തിലൂടെ അറിയേണ്ടതിലേക്കായി ഞങ്ങൾ കർ
ത്താവിൻെറ മരണത്തെ വഹിക്കുന്നു. 11ഞങ്ങൾ
ജീവിച്ചിരിക്കുന്നെങ്കിലും യേശുവിനു വേണ്ടി
ഞങ്ങളെപ്പോഴും മരണം എന്ന അപകടത്തി
ലാണ്. യേശുക്രിസ്തുവിൻെറ ജീവിതം
നമ്മുടെ നശ്വരമായ ശരീരത്തിൽ കാണുന്നതി
നാണു നമുക്കിങ്ങനെ സംഭവിക്കുന്നത്. 12അതി
നാൽ മരണം ഞങ്ങളിൽ പ്രവർത്തിക്കുന്നു,
പക്ഷേ ജീവൻ നിങ്ങളിലും.

13തിരുവെഴുത്തുകളിൽ ഇങ്ങനെ എഴുതപ്പെ
ട്ടിരിക്കുന്നു, "ഞാൻ വിശ്വസിച്ചു, അതിനാൽ
ഞാൻ സംസാരിച്ചു."* ഞങ്ങളുടെ വിശ്വാസ
വും അങ്ങനെയാണ്. ഞങ്ങൾ വിശ്വസിക്കുന്നു,
അതിനാൽ ഞങ്ങൾ സംസാരിക്കുന്നു. 14കർത്താ
വായ യേശുവിനെ ദൈവം ഉയിർത്തെഴുന്നേ
ല്പിച്ചു. ദൈവം ഞങ്ങളെയും യേശുവിനോ
ടൊത്ത് ഉയിർപ്പിക്കുമെന്ന് ഞങ്ങൾക്കറിയാം.
ദൈവം ഞങ്ങളെ നിങ്ങളോടൊത്തു കൊണ്ടു
വരികയും നമ്മൾ അവൻെറ സന്നിധിയിൽ
നിൽക്കുകയും ചെയ്യും. 15ഇതെല്ലാം നിങ്ങൾക്കു
വേണ്ടിയാണ്. അങ്ങനെ ദൈവത്തിൻെറ കാരു
ണ്യം കൂടുതൽ കൂടുതൽ ആളുകൾക്കു നൽകു
മ്പോൾ അത് ദൈവത്തിൻെറ മഹത്വത്തിന്
കൂടുതൽ കൂടുതൽ സ്തോത്രങ്ങളെ കൊണ്ടു
വരും.

## വിശ്വാസത്തോടെ ജീവിക്കുന്നു

16അതുകൊണ്ടാണ് ഞങ്ങൾ ഒരിക്കലും ദുർബ്ബ
ലരാകാത്തത്. ഞങ്ങളുടെ ഭൗതികശരീരം ദിനം
പ്രതി ദുർബ്ബലമാകുമ്പോഴും ഞങ്ങളുടെ ഉള്ളി
ലെ ആത്മാവ് പുതുതായിക്കൊണ്ടിരിക്കുന്നു.
17കുറച്ചു സമയത്തേക്കു ഞങ്ങൾക്കു ചെറിയ
പ്രശ്നങ്ങളുണ്ടെങ്കിലും ആ പ്രശ്നങ്ങൾ ഞ
ങ്ങളെ നിത്യമഹത്വത്തിലേക്കു നയിക്കുന്നു. ആ
മഹത്വമാണ് പ്രശ്നങ്ങളെക്കാൾ വലുത്. 18അതു
കൊണ്ട് ഞങ്ങൾ കാണുന്നതിനെപ്പറ്റിയല്ല
കാണാനാകാത്തതിനെപ്പറ്റി ചിന്തിക്കുന്നു.
കണ്ടതിനെപ്പറ്റിയല്ല. നമ്മൾ കാണുന്നത് കുറച്ചു

**ഭരണാധിപൻ** "ദൈവം" എന്നർത്ഥം.

**"ഞാൻ ... സംസാരിച്ചു"** ഉദ്ധരണി സങ്കീ. 116:10.

സമയത്തേക്കേ നിലനിൽക്കൂ. നമ്മൾക്കു കാണാ
നാകാത്തതു എന്നെന്നും നിലനിൽക്കും.

5 ഞങ്ങളുടെ ശരീരം- ഞങ്ങൾ ഈ ഭൂമിയിൽ
വസിക്കുന്ന കൂടാരം-തകർക്കപ്പെടുമെന്ന്
ഞങ്ങൾക്കറിയാം. പക്ഷേ ദൈവം ഞങ്ങൾക്കു
വസിക്കാൻ ഒരു വീടു കരുതും. അതു മനുഷ്യ
നിർമ്മിതമായിരിക്കയില്ല. അത് സ്വർഗ്ഗത്തിൽ
നിത്യമായ ഒന്നായിരിക്കും. 2പക്ഷേ ഞങ്ങളുടെ
ഈ ശരീരം ക്ഷീണിതമായിരിക്കുന്നു. ഞങ്ങ
ളുടെ സ്വർഗ്ഗീയ ഭവനത്തിനായി ഞങ്ങൾ ദൈ
വത്തോടു പ്രാർത്ഥിക്കുന്നു. 3അതു ഞങ്ങളെ
വസ്ത്രം ധരിപ്പിച്ച് ഞങ്ങളുടെ നഗ്നത മറ
യ്ക്കും. 4ഈ കൂടാരത്തിൽ ഞങ്ങൾ വസിക്കു
മ്പോൾ ഞങ്ങൾക്കു ഭാരങ്ങളുണ്ടാകുന്നു, ഭൗതി
കമായ ഈ ശരീരം കൈവെടിയണമെന്ന ആശ
യാലല്ല പക്ഷേ സ്വർഗ്ഗീയമായ ഭവനത്തിൽ
വസിക്കണമെന്ന ആഗ്രഹത്താൽ തന്നെ. അ
പ്പോൾ നശ്വരമായ ഈ ശരീരം ജീവൻ കൊണ്ടു
പൊതിയപ്പെടും. 5അതിനായിട്ടാണു ദൈവം
ഞങ്ങളെ ഉണ്ടാക്കിയത്. ദൈവം ഞങ്ങൾക്കു
ആ ജീവൻ നൽകുമെന്നതിനു തെളിവായിട്ടാണ്
ആത്മാവിനെ ഞങ്ങൾക്കു നൽകിയിരിക്കുന്നത്.
6അതുകൊണ്ട് ഞങ്ങൾക്കു എപ്പോഴും ധൈര്യ
മുണ്ട്. ഈ ശരീരത്തിൽ ജീവിക്കുമ്പോൾ ഞങ്ങൾ
കർത്താവിൽനിന്നും അകലെയാണെന്നു ഞങ്ങ
ൾക്കറിയാം. 7വിശ്വാസത്താലാണു ഞങ്ങൾ
ജീവിക്കുന്നത്, കാണുന്നതിലല്ല. 8അതുകൊണ്ട്
ഞാൻ പറയുന്നു ഞങ്ങൾക്കു വിശ്വാസമുണ്ട്.
അതിനാൽ ഈ ശരീരത്തിൽനിന്നകന്ന് കർത്താ
വിനോടു കൂടെ വീട്ടിലായിരിക്കാൻ ഞങ്ങൾ
ആഗ്രഹിക്കുന്നു. 9ദൈവത്തെ പ്രീതിപ്പെടുത്തുക
യാണ് ഞങ്ങളുടെ ലക്ഷ്യം. ഞങ്ങളുടെ ഈ
ശരീരത്തിലായിരിക്കുമ്പോഴും കർത്താവിനോ
ടൊത്തായിരിക്കുമ്പോഴും അവനെ സന്തുഷ്ട
നാക്കുകയാണ് ഞങ്ങൾക്കാഗ്രഹം. 10ഞങ്ങൾ
എല്ലാവരും ക്രിസ്തുവിനു മുമ്പിൽ വിധിക്ക
പ്പെടാൻ നിന്നേ പറ്റൂ. ഓരോരുത്തനും അർഹി
ക്കുന്നതു ലഭിക്കും. ഭൂമിയിലെ ശരീരത്തിൽ ജീവി
ച്ചപ്പോൾ ചെയ്ത പ്രവൃത്തിയുടെ നന്മതിന്മയ
നുസരിച്ച് ഓരോരുത്തർക്കും വിധി ലഭിക്കും.

### ദൈവത്തിൻെറ സ്നേഹിതരാകാൻ സഹായിക്കുന്നു

11കർത്താവിനെ ഭയക്കണമെന്നതിൻെറ അർ
ത്ഥമെന്തെന്ന് ഞങ്ങൾക്കറിയാം. അതിനാൽ
സത്യം സ്വീകരിക്കാൻ ആളുകളെ സഹായിക്കു
ന്നതിനു ഞങ്ങൾ ശ്രമിക്കുന്നു. ഞങ്ങൾ യഥാർ
ത്ഥത്തിൽ എന്താണെന്നു ദൈവത്തിനറിയാം.
നിങ്ങൾക്കും അതറിയാമെന്നാണെൻെറ ധാരണ.
12ഞങ്ങൾ നിങ്ങളോടു വീണ്ടും ആത്മ പ്രശംസ
നടത്തുകയല്ല. പക്ഷേ ഞങ്ങളെപ്പറ്റി നിങ്ങ
ളോടു പറയുകയാണ്. ഞങ്ങളെച്ചൊല്ലി അഭിമാ
നിക്കാനുള്ള കാരണങ്ങൾ നൽകുകയാണ്.
പുറമേ കാണാവുന്ന കാര്യങ്ങളുടെ അടിസ്ഥാ
നത്തിൽ അഹങ്കരിക്കുന്നവരോട് മറുപടി പറ
യാൻ നിങ്ങൾക്കപ്പോൾ കഴിയും. ഒരാളുടെ ഹൃദ
ത്തിലെന്താണുള്ളതെന്ന് അവർ കാര്യമാക്കു
ന്നില്ല. 13ഞങ്ങൾ മാനസീകമായി സുബോധ
മില്ലാത്തവരാണെങ്കിൽ അതു ദൈവത്തിനു
മാത്രം വേണ്ടിയാണ്. ഞങ്ങൾക്കു നേരായ മന
സ്സുണ്ടെങ്കിൽ അതു നിങ്ങൾക്കുമാണ്. 14ക്രിസ്തു
വിൻെറ സ്നേഹം ഞങ്ങളെ നിയന്ത്രിക്കുന്നു.
എന്തുകൊണ്ടെന്നാൽ ഒരുവൻ എല്ലാ ജനത
യ്ക്കുവേണ്ടിയും മരിച്ചു എന്നു ഞങ്ങൾക്ക
റിയാം. അതുകൊണ്ട് എല്ലാവരും മരിച്ചു. 15ജീവി
ച്ചിരിക്കുന്നവർക്ക് ഇനിയങ്ങോട്ടു തങ്ങൾക്കു
വേണ്ടി ജീവിക്കാതിരിക്കാൻ ക്രിസ്തു എല്ലാവ
ർക്കും വേണ്ടി മരിച്ചു. അവൻ അവർക്കുവേണ്ടി
മരിക്കുകയും ഇനി അവൻ തനിക്കു വേണ്ടി
ജീവിക്കുന്നതിനായി ഉയിർത്തെഴുന്നേൽക്കു
കയും ചെയ്തു.
16ഇപ്പോൾ മുതൽ ആരെപ്പറ്റിയും ലൗകീകർ
ചിന്തിക്കുന്നതുപോലെ ഞങ്ങൾ ചിന്തിക്കുക
യില്ല. മുമ്പ് ഞങ്ങൾ ക്രിസ്തുവിനെപ്പറ്റി ഈ
വഴിയിൽ ചിന്തിച്ചിരുന്നു. എന്നാൽ ഇപ്പോൾ
ഞങ്ങളങ്ങനെ ചിന്തിക്കില്ല. 17ഒരുവൻ ക്രിസ്തു
വിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു.
പഴയതെല്ലാം മാറിയിരിക്കുന്നു. എല്ലാം പുതു
താക്കപ്പെട്ടിരിക്കുന്നു. 18ഈയുള്ളതെല്ലാം ദൈവ
ത്തിൽനിന്നാണ്. ദൈവം ക്രിസ്തുവിലൂടെ
അവനേയും നമ്മേയും അനുരഞ്ജിപ്പിച്ചു. ജന
ങ്ങളെ അവനോട് അനുരഞ്ജിപ്പിക്കുന്ന വേല
ദൈവം ഞങ്ങൾക്കു തരികയും ചെയ്തു. 19മനു
ഷ്യരാശിക്കും തനിക്കുമിടയിൽ സമാധാനം
സ്ഥാപിച്ചുകൊണ്ട് ദൈവം ക്രിസ്തുവിൽ
ഉണ്ടായിരുന്നെന്നാണ് ഞാൻ സൂചിപ്പിക്കുന്നത്.
മനുഷ്യരുടെ പാപങ്ങൾ അവർക്കെതിരായി
കണക്കിലെഴുതാതെ ക്രിസ്തുവിൽ ജീവിക്കുന്ന
വരെ ദൈവം പാപവിമുക്തരാക്കുന്നു. ജനങ്ങ
ൾക്ക് ഈ സമാധാനസന്ദേശം എത്തിക്കാൻ
അവൻ ഞങ്ങളെ നിയോഗിച്ചു. 20അതുകൊണ്ടു
ക്രിസ്തുവിനു വേണ്ടി പ്രസംഗിക്കാൻ ഞങ്ങൾ
അയയ്ക്കപ്പെട്ടിരിക്കുന്നു. അത് ദൈവം ഞങ്ങളി
ലൂടെ ജനങ്ങളെ വിളിക്കുന്നതുപോലെയായി
രുന്നു. നിങ്ങൾ ദൈവവുമായി സമാധാന
ത്തിൽ കഴിയണമെന്ന് നിങ്ങളോട് അപേക്ഷി
ക്കുമ്പോൾ ഞങ്ങൾ ക്രിസ്തുവിൻെറ പേരിൽ
സംസാരിക്കുകയാണ്. 21ക്രിസ്തുവിൽ പാപമി
ല്ലായിരുന്നു. എന്നാൽ ദൈവം അവനെ ഞങ്ങ
ളെപ്രതി പാപമാക്കി. ദൈവസമക്ഷം ഞങ്ങൾ
ക്രിസ്തുവിൽ നീതീകരിക്കപ്പെടുന്നതിനാണ്
അവൻ ഇങ്ങനെ ചെയ്തത്.

6 ഞങ്ങൾ ദൈവത്തോടൊത്ത് പ്രവർത്തിക്കു
ന്നവരാണ്. അതുകൊണ്ട് ഞങ്ങൾ നിങ്ങ
ളോട് അപേക്ഷിക്കുന്നു: ദൈവത്തിൽനിന്ന്
നിങ്ങൾ സ്വീകരിച്ച കൃപ വ്യർത്ഥമാക്കരുത്.
2ദൈവം പറയുന്നു,

“തക്കസമയത്ത് ഞാൻ നിന്നെ കേട്ടു. രക്ഷ
യുടെ ദിവസത്തിൽ ഞാൻ നിനക്ക് സഹായ
വും നൽകി.” *യെശയ്യാവ് 49:8*

ഞാൻ നിങ്ങളോടു പറയുന്നു, ഇതാണ് “തക്ക
സമയം” “രക്ഷയുടെ ദിവസം” ഇതാകുന്നു.
3ഞങ്ങളുടെ പ്രവൃത്തിയിൽ ജനങ്ങൾ എന്തെ
ങ്കിലും തെറ്റ് കണ്ടുപിടിക്കാൻ ഞങ്ങൾക്കാഗ്രഹ
മില്ല. അതുകൊണ്ട് മറ്റുള്ളവർക്ക് ബുദ്ധിമുട്ടുണ്ടാ
ക്കുന്ന ഒരു പ്രവൃത്തിയും ഞങ്ങൾ ചെയ്യുകയില്ല.
4പക്ഷേ യാതനകൾ സഹിച്ചും കുഴപ്പങ്ങളിൽ
അകപ്പെട്ടും പ്രയാസപ്പെട്ടും വലിയ പ്രശ്ന
ങ്ങളെ നേരിട്ടുകൊണ്ടും എല്ലാമാർഗ്ഗത്തിലും
ദൈവത്തിൻെറ ദാസന്മാരാണെന്ന് ഞങ്ങൾ
കാണിക്കുന്നു. 5മർദ്ദിക്കപ്പെടുകയും തടവറയി
ലേക്ക് എറിയപ്പെടുകയും ചെയ്യുന്നു. ജനങ്ങൾ
കോപാകുലരായി ഞങ്ങൾക്കെതിരായി ലഹ
ളകൾ സംഘടിപ്പിക്കുന്നു. പലപ്പോഴും ഊണും
ഉറക്കവുമില്ലാതെ ഞങ്ങൾ കഠിനാദ്ധ്വാനം ചെ
യ്യുന്നു. 6ഞങ്ങൾ അറിവിലും ക്ഷമയിലും കാരു
ണ്യത്തിലും പരിശുദ്ധിയിലുംകൂടി ദൈവ

ത്തിൻെറ ദാസന്മാരാണെന്ന് കാണിച്ചു കൊ
ടുത്തു. പരിശുദ്ധാത്മാവിലൂടെയും യഥാർത്ഥ
സ്നേഹത്തിലൂടെയും, 7സത്യം പറഞ്ഞും ദൈ
വത്തിൻെറ ശക്തിയിലൂടെയും ഞങ്ങൾ അതു
കാണിച്ചു. എല്ലാത്തിനും ഞങ്ങൾക്കുവേണ്ടി
വാദിക്കുവാനുള്ള അവകാശം ഞങ്ങൾ നേരായ
മാർഗ്ഗത്തിൽ ഉപയോഗിക്കുന്നു. 8ചിലർ ഞങ്ങ
ളെ ആദരിക്കുന്നു, പക്ഷേ മറ്റു ചിലർ ഞങ്ങളെ
അപമാനിക്കുന്നു. ചിലർ ഞങ്ങളെപ്പറ്റി നല്ലത്
പറയുന്നെങ്കിലും വേറെ ചിലർ ദുഷിച്ചു പറ
യുന്നു. ചിലർ ഞങ്ങളെ നുണയന്മാരെന്നു വിളി
ക്കുന്നു. പക്ഷേ ഞങ്ങൾ സത്യം പറയുന്നവ
രാണ്. 9ചിലർ ഞങ്ങളെ അപരിചിതരായി കരു
തി. പക്ഷേ വളരെപ്പേർക്കു ഞങ്ങളെ അറിയാം.
ഞങ്ങൾ മരിക്കുന്നതുപോലെ കാണപ്പെട്ടു.
പക്ഷെ നോക്കൂ! ഞങ്ങൾ ജീവിച്ചുകൊണ്ടിരി
ക്കുന്നു. ശിക്ഷിക്കപ്പെട്ടുവെങ്കിലും ഞങ്ങൾ
കൊല്ലപ്പെട്ടില്ല. 10ഞങ്ങൾക്ക് ദു:ഖിക്കാൻ ഏറെ
യുണ്ടെങ്കിലും ഞങ്ങൾ എപ്പോഴും ഉല്ലസി
ക്കുന്നു. ഞങ്ങൾ പാവങ്ങളാണെങ്കിലും വിശ്വാ
സത്തിൽ അനേകം പേരെ ഞങ്ങൾ ധനികരാ
ക്കുന്നു. ഞങ്ങൾ ഒന്നുമില്ലാത്തവരെങ്കിലും
ഞങ്ങൾക്ക് എല്ലാമുണ്ട്.

11കൊരിന്ത്യരായ നിങ്ങളോട് ഞങ്ങൾ സ്വത
ന്ത്രമായി സംസാരിച്ചു. ഞങ്ങൾ നിങ്ങളോട്
ഹൃദയം തുറന്നു. 12നിങ്ങളോടുള്ള ഞങ്ങളുടെ
സ്നേഹവികാരങ്ങൾ നിലച്ചിട്ടില്ല. നിങ്ങളാണ്
നിങ്ങളുടെ സ്നേഹത്തിനു തടസ്സമുണ്ടാക്കി
യത്. 13നിങ്ങൾ എൻെറ മക്കൾ എന്ന പോലെ
യാണ് ഞാൻ നിങ്ങളോടു സംസാരിക്കുന്നത്.
ഞങ്ങൾ നിങ്ങളോട് ചെയ്തതു പോലെതന്നെ
ചെയ്യുകയും നിങ്ങളുടെ ഹൃദയം തുറക്കുകയും
ചെയ്യുക.

### അക്രൈസ്തവരോടൊത്തുള്ള വാസത്തിനു മുന്നറിയിപ്പ്

14നിങ്ങൾ അവിശ്വാസികളെപ്പോലുള്ളവ
രല്ല. അതിനാൽ നിങ്ങൾ അവരോടു ചേരാതിരി
ക്കുക. നന്മയും തിന്മയും ഒരുമിച്ചിരിക്കില്ല. ഇരു
ട്ടും വെളിച്ചവും ഒന്നും പങ്കുവയ്ക്കില്ല. 15ക്രി
സ്തുവിന് ബെലീയാലുമായി എങ്ങനെ ചേരാ
നാകും.? ഒരു അവിശ്വാസിക്ക് വിശ്വാസിയോ
ടൊത്ത് എന്തു ചെയ്യാനാകും? 16ദൈവാലയ
ത്തിന് വിഗ്രഹങ്ങളുമായി ഒരു ചേർച്ചയുമില്ല.
ജീവിക്കുന്ന ദൈവത്തിൻെറ ആലയം നമ്മളാ
കുന്നു. ദൈവം പറഞ്ഞതുപോലെ:
“ഞാൻ അവരിൽ വസിക്കുകയും അവരോ
ടൊത്തു നടക്കുകയും ചെയ്യും. ഞാൻ അവരുടെ
ദൈവവും അവരെൻെറ ജനതയുമായിരിക്കും.”
*ലേവ്യ. 26:11-12*

17“അതിനാൽ നിങ്ങൾ അവരിൽനിന്ന് അക
ലുക, സ്വയം അവരിൽനിന്ന് വേർപെടുക
കർത്താവ് പറയുന്നു. അശുദ്ധമായതൊന്നി
നെയും തൊടരുത്, അപ്പോൾ ഞാൻ നിങ്ങളെ
സ്വീകരിക്കും.” *യെശയ്യാവ് 52:11*

18“ഞാൻ നിങ്ങളുടെ പിതാവായിരിക്കും,
നിങ്ങൾ എൻെറ പുത്രന്മാരും പുത്രികളും.
സർവ്വശക്തനായ കർത്താവു പറയുന്നു.”
*2 ശമുവേൽ 7:8;,7:14;*

7 പ്രിയപ്പെട്ട സ്നേഹിതരേ, നമുക്ക് ദൈവ
ത്തിൽനിന്ന് ഈ വാഗ്ദാനങ്ങൾ ഉണ്ട്.
അതുകൊണ്ട് നമ്മുടെ ശരീരത്തെയും മനസ്സി
നെയും അശുദ്ധമാക്കുന്ന എല്ലാത്തിൽനിന്നും
നമുക്കു മോചനം നേടണം. നമ്മൾ ജീവിക്കുന്ന
മാർഗ്ഗത്തിൽത്തന്നെ പൂർണ്ണരാകുവാൻ നമുക്കു
ശ്രമിക്കാം. കാരണം നമ്മൾ ദൈവത്തെ ബഹു
മാനിക്കുന്നു.

### പൌലൊസിൻെറ ആഹ്ലാദം

2നിങ്ങളുടെ ഹൃദയം ഞങ്ങൾക്കു തുറക്കുക.
ഞങ്ങൾ ആരോടും തെറ്റു ചെയ്തിട്ടില്ല. ഞങ്ങ
ളാരുടെയും വിശ്വാസത്തെ നശിപ്പിക്കുകയോ
വഞ്ചിക്കുകയോ ചെയ്തിട്ടില്ല. 3നിങ്ങളെ കുറ്റ
പ്പെടുത്താനല്ല ഞാനിതു പറയുന്നത്. നിങ്ങളോ
ടൊത്തു ജീവിക്കാനും മരിക്കാനും ഞങ്ങൾ തയ്യാ
റാണെന്നും അത്രമാത്രം ഞങ്ങൾ നിങ്ങളെ സ്നേ
ഹിക്കുന്നുവെന്നും ഞാൻ മുമ്പു നിങ്ങളോടു
പറഞ്ഞിട്ടുണ്ട്. 4എനിക്കു നിങ്ങളിൽ വലിയ
വിശ്വാസമുണ്ട്. ഞാൻ നിങ്ങളിൽ അഭിമാനി
ക്കുന്നു. നിങ്ങൾ എനിക്കു വളരെ ധൈര്യം
തരുന്നു. ഞങ്ങളുടെ എല്ലാ കഷ്ടതകളിലും
എനിക്കു വലിയ ആഹ്ലാദം തോന്നുന്നു.
5മക്കെദോന്യയിൽ എത്തിയപ്പോൾ ഞങ്ങ
ൾക്കു വിശ്രമമുണ്ടായില്ല. ഞങ്ങൾക്കു ചുറ്റും
കഷ്ടതകളായിരുന്നു. ഞങ്ങൾക്ക് ഉള്ളിൽ ഭയ
വും പുറത്തു യുദ്ധവുമായിരുന്നു. 6പക്ഷേ പ്രശ്
നങ്ങളുള്ളവരെ ദൈവം ആശ്വസിപ്പിക്കുന്നു.
തീത്തൊസ് വന്നപ്പോൾ ദൈവം ഞങ്ങളെ
ആശ്വസിപ്പിച്ചു. 7അവൻെറ വരവും അവനു
നിങ്ങൾ നൽകിയ ആശ്വാസവും ഞങ്ങളെ
ആശ്വസിപ്പിച്ചു. നിങ്ങൾക്ക് എന്നെ കാണുവാ
നുള്ള ആഗ്രഹം തീത്തൊസ് ഞങ്ങളോടു പറ
ഞ്ഞു. നിങ്ങൾക്കു നിങ്ങളുടെ പ്രവൃത്തികളിൽ
വളരെ ദു:ഖമുണ്ടെന്ന് അവൻ ഞങ്ങളോടു പറ
ഞ്ഞു. നിങ്ങൾക്കു എൻെറമേലുള്ള മഹത്തായ
ശ്രദ്ധയെക്കുറിച്ചും തീത്തൊസു പറഞ്ഞു. അതു
കേട്ടപ്പോൾ ഞാൻ ഏറെ സന്തോഷിച്ചു.
8ഞാൻ നിങ്ങൾക്കയച്ച എഴുത്ത് നിങ്ങളെ
മുമ്പ് ദു:ഖിതരാക്കിയിരുന്നു. എങ്കിലും അ
ങ്ങനെ എഴുതിയതിൽ എനിക്കു കുണ്ഠിതമില്ല.
ആ കത്ത് നിങ്ങളെ വേദനിപ്പിച്ചു എന്നെനിക്ക
റിയാം. അതിൽ ഞാൻ ദു:ഖിക്കുന്നു. പക്ഷേ
കുറച്ചു കാലത്തേക്കല്ലേ വേദന ഉണ്ടായുള്ളൂ.
9ഇപ്പോളെനിക്കു സന്തോഷം തോന്നുന്നു. നിങ്ങ
ളെ ദു:ഖിതരാക്കിയതിലല്ല നിങ്ങളുടെ സങ്കടം
നിങ്ങളിൽ മാനസാന്തരമുണ്ടാക്കി എന്നതിലാ
ണെൻെറ സന്തോഷം. ദൈവേച്ഛപോലെ
തന്നെ നിങ്ങൾ ദു:ഖിതരായി. അതിനാൽ നി
ങ്ങൾ ഒരു വഴിയിലും ഞങ്ങളാൽ പീഡിപ്പിക്ക
പ്പെട്ടില്ല. 10ദൈവം ആഗ്രഹിക്കുന്നപ്രകാരം
ഖേദിക്കുന്ന ഒരുവന് മാനസാന്തരം സംഭവി
ക്കുന്നു. ഇത് ഒരുവനെ രക്ഷയിലേക്കു നയി
ക്കുന്നു. നമുക്കതിൽ ദു:ഖിക്കേണ്ടതില്ല. എന്നാൽ,
ലോകത്തിനുള്ള ദു:ഖത്തിൻെറ രീതി മരണത്തെ
വരുത്തും. 11ദൈവീകമായ ദു:ഖം നിങ്ങൾക്കു
ണ്ടായിരുന്നു. ഇപ്പോൾ ആ ദു:ഖം നിങ്ങൾക്കെ
ന്താണു കൊണ്ടുവന്നതെന്നു കാണുക. ആ
ദു:ഖം നിങ്ങളെ വളരെ ഗൗരവക്കാരാക്കി. നി
ങ്ങൾ തെറ്റുകാരല്ലെന്നു സ്ഥാപിക്കാൻ നിങ്ങൾ
ക്കത് ആഗ്രഹമുണ്ടാക്കി. അതു നിങ്ങളെ കോപാ
കുലരും ഭീരുക്കളുമാക്കി. അത് എന്നെ കാണുന്ന
തിനു നിങ്ങളെ പ്രേരിപ്പിച്ചു. അതു നിങ്ങളെ
ശ്രദ്ധാലുക്കളാക്കി. ശരി മാത്രം ചെയ്യുന്നതിന്
അതു നിങ്ങളെ പ്രേരിപ്പിച്ചു. ആ പ്രശ്നത്തിൽ
നിങ്ങൾ നിങ്ങളെത്തന്നെ കുറ്റവിമുക്തരാക്കു

കയും ചെയ്തു. 12ഞാൻ ആ കത്തെഴുതിയതു
ഉപദ്രവം ചെയ്തവനോ, ഉപദ്രവിക്കപ്പെട്ട
വനോ വേണ്ടിയുമല്ല. പക്ഷേ നിങ്ങൾക്കു ഞങ്ങ
ളുടെ മേലുള്ള ശുഷ്കാന്തി ദൈവത്തിനു മു
മ്പാകെ കാണിക്കുന്നതിനായിരുന്നു ഞാൻ ആ
കത്തെഴുതിയത്. 13അതുകൊണ്ടാണ് ഞങ്ങൾ
ആശ്വസിപ്പിക്കപ്പെട്ടത്.
ഞങ്ങൾ വളരെ ആശ്വസിപ്പിക്കപ്പെട്ടു. കൂടാ
തെ തീത്തൊസിൻെറ ആഹ്ലാദത്തിൽ ഞങ്ങ
ൾക്കു കൂടുതൽ സന്തോഷമുളവായി. നിങ്ങളെ
ല്ലാവരും അവൻെറ മനസ്സിന് സ്വസ്ഥത നൽകി.
14നിങ്ങളെക്കുറിച്ച് ഞാൻ തീത്തൊസിനു മു
മ്പിൽ പ്രശംസ നടത്തി. നിങ്ങളുടെ കാര്യ
ത്തിൽ എനിക്കു തെറ്റുപറ്റിയില്ലെന്നും നിങ്ങൾ
തെളിയിച്ചു. 15നിങ്ങളെല്ലാവരും അനുസരി
ക്കാൻ തയ്യാറായിരുന്നു എന്നും ഓർക്കുമ്പോൾ
നിങ്ങളിലുള്ള അവൻെറ സ്നേഹം അധികം
വർദ്ധിക്കുന്നു. നിങ്ങൾ അവനെ ഭയത്തോടും
വിറയലോടും സ്വീകരിച്ചു. 16എനിക്കു നിങ്ങ
ളെ പൂർണ്ണമായും വിശ്വസിക്കാമെന്നതിനാൽ
എനിക്കു വളരെ സന്തോഷം.

## ക്രിസ്തീയ ദാനം

8 സഹോദരന്മാരേ, മക്കെദോന്യയിലെ സഭ
കൾക്കു ദൈവം നൽകിയ കൃപയെക്കുറിച്ച്
നിങ്ങളെ അറിയിക്കാൻ ഇപ്പോൾ ഞങ്ങളാഗ്ര
ഹിക്കുന്നു. 2വലിയ ദുരന്തങ്ങളിലൂടെ ആ
വിശ്വാസികൾ പരീക്ഷിക്കപ്പെട്ടിരുന്നു. അവർ
വളരെ പാവങ്ങളാണ്. എന്നാൽ അവർ തങ്ങൾ
ക്കുണ്ടായ മഹത്തായ ആനന്ദംകൊണ്ട് വളരെ
ദാനം ചെയ്തു. 3കഴിയാവുന്നത്ര അവർ ദാനം
ചെയ്തുവെന്ന് എനിക്കു നിങ്ങളോടു പറയു
വാൻ കഴിയും. താങ്ങാവുന്നതിലധികം പോ
ലും ആ വിശ്വാസികൾ ദാനം ചെയ്തു. സൗജ
ന്യമായാണ് അവരിത് ചെയ്തത്. ആരും പറ
ഞ്ഞിട്ടുമല്ല. 4ദൈവത്തിൻെറ ജനതയ്ക്കായി ആ
ശുശ്രൂഷ പങ്കുവയ്ക്കാൻ തങ്ങളെ അനുവദിക്ക
ണമെന്ന് അവർ ഞങ്ങളോട് വീണ്ടും വീണ്ടും
യാചിച്ചു. 5ഞങ്ങൾ പ്രതീക്ഷിക്കാത്ത വിധത്തി
ലാണവർ ദാനം ചെയ്തത്. അവർ പണം ദാനം
ചെയ്യുന്നതിനു മുമ്പു തന്നെ തങ്ങളെത്തന്നെ
കർത്താവിനും ഞങ്ങൾക്കുമായി നൽകിക്കഴി
ഞ്ഞിരുന്നു. അതാണു ദൈവം ആഗ്രഹിക്കു
ന്നതും. 6അതുകൊണ്ട് കൃപയുടേതായ ഈ പ്രവൃ
ത്തികൾ ചെയ്തുതീർക്കുന്നതിനു നിങ്ങളെ
സഹായിക്കാൻ ഞങ്ങൾ തീത്തൊസിനോടു
ആവശ്യപ്പെട്ടു. തീത്തൊസാണ് ആ ജോലി തുട
ങ്ങിയത്. 7നിങ്ങൾ എല്ലാക്കാര്യത്തിലും സമ്പന്ന
രാണ്. വിശ്വാസത്തിൽ, വചനത്തിൽ, അറി
വിൽ, എല്ലാ കാര്യത്തിലുമുള്ള ഔത്സുക്യത്തിൽ
ഞങ്ങളിൽനിന്നു പഠിച്ച സ്നേഹത്തിൽ. അതു
പോലെ ദാനം ചെയ്യുന്നതിലും നിങ്ങൾ സമ്പ
ന്നരാകുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.
8ദാനം ചെയ്യുവാൻ ഞാൻ നിങ്ങളോടു കല്പി
ക്കുകയല്ല. എന്നാൽ നിങ്ങളുടെ സ്നേഹം യഥാ
ർത്ഥ സ്നേഹമാണോ എന്നാണെനിക്കറിയേ
ണ്ടത്. മറ്റുള്ളവർ സഹായിക്കുന്നതിൽ എത്ര
മാത്രം തല്പരരാണെന്നു കാണിച്ചു തന്നുകൊ
ണ്ടാണു ഞാനതു ചെയ്യുന്നത്. 9നമ്മുടെ കർത്താ
വായ യേശുക്രിസ്തുവിൻെറ കൃപയെപ്പറ്റി
നിങ്ങൾക്കറിയാം. ക്രിസ്തു ധനികനായിരുന്നു;
പക്ഷെ നിങ്ങളെ ധനികരാക്കാൻ വേണ്ടി
അവൻ ദരിദ്രനായി.

10നിങ്ങൾ ഇങ്ങനെ ചെയ്യണമെന്നാണ്
എൻെറ ആഗ്രഹം: കഴിഞ്ഞവർഷം ദാനം
ചെയ്യേണ്ടുന്നവരിൽ മുമ്പന്മാർ നിങ്ങളായി
രുന്നു. നൽകിയവരിലും നിങ്ങളായിരുന്നു മുമ്പ
ന്മാർ. 11അതുകൊണ്ട് ഇപ്പോൾ നിങ്ങൾ തുട
ങ്ങിയ ജോലി മുഴുമിപ്പിക്കുക. അപ്പോൾ നിങ്ങ
ളുടെ "പ്രവൃത്തികൾ" "ചെയ്യുവാനുള്ള നിങ്ങ
ളുടെ ആഗ്രഹത്തോട്" സമമാകും. നിങ്ങൾക്കുള്ള
തിൽനിന്നും ദാനം ചെയ്യുക. 12നൽകാൻ നിങ്ങ
ൾക്കാഗ്രഹമുണ്ടെങ്കിൽ നിങ്ങളുടെ ദാനം സ്വീക
രിക്കപ്പെടും. നിങ്ങൾക്കുള്ളതിൻെറ അടിസ്ഥാന
ത്തിലാണ് നിങ്ങളുടെ ദാനം വിലയിരുത്തപ്പെ
ടുന്നത്; അല്ലാതെ ഇല്ലാത്തതിൻെറ അടിസ്ഥാന
ത്തിലല്ല. 13മറ്റുള്ളവർ ആശ്വസിപ്പിക്കപ്പെടു
മ്പോൾ നിങ്ങൾ കഷ്ടതയനുഭവിക്കുന്നത്
കാണുന്നത് ഞങ്ങൾക്കിഷ്ടമില്ല. എല്ലാത്തിലും
ഞങ്ങൾ ആഗ്രഹിക്കുന്നതു സമത്വം ആണ്. 14ഈ
സമയത്ത് നിങ്ങൾക്ക് ധാരാളം ഉണ്ട്. നിങ്ങൾ
ക്കുള്ള ഈ സാധനങ്ങൾ മറ്റുള്ളവർക്കു ആവശ്യ
മുള്ളതു നൽകുവാൻ സഹായിക്കും. പിന്നീട്,
അവർക്ക് ആവശ്യത്തിനുണ്ടാകുമ്പോൾ നിങ്ങ
ൾക്ക് ആവശ്യമുള്ളത് നൽകാൻ അവർക്കു
കഴിയും. അങ്ങനെ എല്ലാവരും തുല്യരാകും.
15തിരുവെഴുത്തുകളിൽ എഴുതപ്പെട്ടതുപോലെ,
"ധാരാളം സമ്പാദിച്ചവന് അധികമുണ്ടാകില്ല,
അധികം സമ്പാദിക്കാത്തവന് തീരെ ഇല്ലാതാ
കയുമില്ല." *പുറപ്പാട് 16:18*

## തീത്തൊസും സഹചാരികളും

16എനിക്കു നിങ്ങളോടുള്ള അതേ സ്നേഹം
തീത്തോസിൻെറ ഹൃദയത്തിലും നിറച്ചതിനു
ഞാൻ ദൈവത്തോടു നന്ദിപറയുന്നു. 17ഞങ്ങൾ
ചെയ്യാൻ ആവശ്യപ്പെട്ടതു തീത്തൊസ് സ്വീക
രിച്ചു. നിങ്ങളിലേക്കു വരുവാൻ അവൻ വളരെ
ഏറെ താല്പര്യപ്പെട്ടതിനാൽ സ്വന്തം ഇച്ഛരക്ക
ടിമപ്പെട്ട് അവൻ ഇപ്പോൾ പുറപ്പെടുന്നു.
18എല്ലാ സഭാംഗങ്ങളും പ്രകീർത്തിക്കുന്ന
സഹോദരനെ ഞങ്ങൾ തീത്തൊസിനോടൊപ്പം
അയയ്ക്കുന്നു. സുവിശേഷത്തെ സേവിച്ചതി
നാലാണ് അയാൾ കീർത്തിമാനായത്. 19ഈ
ദാനവുമായുള്ള ഞങ്ങളുടെ യാത്രയിൽ അനുഗ
മിക്കാനും സഭ ഈ സഹോദരനെ തെരഞ്ഞെ
ടുത്തിട്ടുണ്ട്. കർത്താവിന് മഹത്വം കൊണ്ടുവരു
ന്നതിനാണ് ഞങ്ങൾ ഈ പ്രവൃത്തികൾ ചെയ്യു
ന്നത്. കൂടാതെ സേവനത്തിനുള്ള ഞങ്ങളുടെ
സന്നദ്ധത പ്രകടിപ്പിക്കാനും.
20ഉദാരമായ ദാനം കൈകാര്യം ചെയ്യുന്ന
രീതിയെ കുറിച്ചുണ്ടായേക്കാവുന്ന വിമർശ
നങ്ങൾക്കെതിരെ മുൻകരുതലുകളും ആവശ്യ
മാണ്. 21കർത്താവിൻെറ ദൃഷ്ടിയിൽ മാത്രമല്ല
മനുഷ്യൻെറ കണ്ണിലും ശരിയായ കൃത്യം ചെ
യ്യണമെന്ന നിർബന്ധമേ ഞങ്ങൾക്കുള്ളൂ.22സദാ
സേവനസന്നദ്ധനായ ഞങ്ങളുടെ സഹോദര
നെക്കൂടി അവരോടൊത്തയയ്ക്കുന്നു. പല തര
ത്തിൽ അവനതു തെളിയിച്ചിട്ടുണ്ട്. അവന്
നിങ്ങളിൽ വളരെ വിശ്വാസമുള്ളതുകൊണ്ട്
വരുവാൻ കൂടുതൽ തിടുക്കമുണ്ട്.
23ഇനി, തീത്തൊസിനെക്കുറിച്ച്- ഞങ്ങളുടെ
ദൗത്യത്തിൽ പങ്കാളിയായ അവൻ എന്നോ
ടൊത്തു നിങ്ങളെ സഹായിക്കാൻ പ്രവർത്തി
ക്കുകയാണ്. മറ്റു സഹോദരന്മാരെപ്പറ്റി- സഭക
ളയച്ച അവർ ക്രിസ്തുവിനു മഹത്വം കൊടു
ക്കുന്നു. 24അതുകൊണ്ട് നിങ്ങൾക്ക് യഥാർത്ഥ
ത്തിൽ സ്നേഹമുണ്ടെന്നവർക്കു കാട്ടിക്കൊടു

ക്കുക. ഞങ്ങൾ നിങ്ങളെച്ചൊല്ലി എന്തുകൊണ്ട്
അഭിമാനിക്കുന്നുവെന്ന് അവരെ കാണിക്കുക.
അപ്പോൾ എല്ലാ സഭകൾക്കും അതു കാണുവാൻ
കഴിയും.

## ക്രിസ്തീയ സഹോദരന്മാരെ സഹായിക്കുക

9 ദൈവത്തിന്റെ ജനങ്ങൾക്കുവേണ്ടിയുള്ള
സഹായത്തെപ്പറ്റി ഞാൻ നിങ്ങൾക്കെഴു
തേണ്ട ആവശ്യമില്ല. 2നിങ്ങൾ സഹായസന്നദ്ധ
രാണെന്ന് എനിക്കറിയാം. നിങ്ങളുടെ നല്ല മന
സ്ഥിതിയെപ്പറ്റി മക്കദോന്യയിലെ ജനതയോട്
ഞാൻ പുകഴ്ത്തിപ്പറയാറുണ്ടായിരുന്നു. കഴി
ഞ്ഞവർഷം വരെ അഖായക്കാരായ നിങ്ങൾ
ദാനം ചെയ്യാൻ സന്നദ്ധരായിരുന്നുവെന്ന്
ഞാൻ അവരോടു പറഞ്ഞു. ദാനം ചെയ്യുവാ
നുള്ള നിങ്ങളുടെ സന്നദ്ധത ഇവിടുത്തെ
ചിലരെക്കൂടി അതിനു സന്നദ്ധരാക്കി. 3പക്ഷേ
ഞാൻ ഈ സഹോദരന്മാരെ നിങ്ങളുടെയടു
ത്തേക്കു അയയ്ക്കുന്നു. നിങ്ങളെച്ചൊല്ലി ഞങ്ങ
ൾക്കുള്ള അഭിമാനം വ്യർത്ഥമാകാൻ ഞാനാഗ്ര
ഹിക്കുന്നില്ല. ഞാൻ നിങ്ങളോടു പറഞ്ഞതു
പോലെ തന്നെ നിങ്ങൾ ഒരുങ്ങിയിരിക്കുവാൻ
ഞാൻ ആഗ്രഹിക്കുന്നു. 4മക്കെദോന്യക്കാർ ആ
രെങ്കിലും എന്നോടൊപ്പം വന്നു നോക്കുമ്പോൾ
നിങ്ങൾ തയ്യാറായിരിക്കുന്നില്ല എന്നു കണ്ടാൽ
ഞങ്ങൾക്ക് അതു നാണക്കേടാകും. ഞങ്ങൾ
നിങ്ങളിൽ അത്രമാത്രം വിശ്വാസം പ്രകടിപ്പിച്ചി
രുന്നു. (നിങ്ങൾക്കും ലജ്ജിക്കേണ്ടിവരും!) 5അതു
കൊണ്ടാണ് എന്നെക്കാൾ മുമ്പെ നിങ്ങളെ വന്നു
കാണാൻ ഈ സഹോദരന്മാരോട് ആവശ്യപ്പെ
ടാൻ എനിക്കു തോന്നിയത്. നിങ്ങൾ വാഗ്ദാനം
ചെയ്ത ദാനം ഒരുക്കിവയ്ക്കാൻ അവർക്കു
കഴിയും. അപ്പോൾ ഞങ്ങൾ വരുമ്പോൾ അത്
തയ്യാറായിരിക്കും. നിങ്ങൾ കൊടുക്കാൻ തയ്യാ
റായിരുന്ന ദാനം. കൊടുക്കാൻ നിർബന്ധിക്ക
പ്പെടാത്ത ദാനം.
6ഇത്രയും ഓർക്കുക: അല്പം മാത്രം വിതയ്ക്കു
ന്നവൻ കുറച്ചുമാത്രം കൊയ്യുന്നു. പക്ഷെ
അധികം വിതക്കുന്ന ആൾ അധികം കൊയ്യുന്നു.
7നൽകാൻ ഓരോരുത്തരും മനസ്സിൽ നിശ്ചയി
ച്ചതു നൽകണം. മനസ്സുനൊന്ത് ഒന്നും കൊടുക്ക
രുത്. നിർബന്ധത്താലും കൊടുക്കരുത്. സന്തോ
ഷത്തോടെ നൽകുന്നവനെ ദൈവം സ്നേഹി
ക്കുന്നു. 8ദൈവത്തിന് നിങ്ങൾക്ക് വേണ്ടതില
ധികം അനുഗ്രഹം നൽകാനും കഴിയും. അ
പ്പോൾ നിങ്ങൾക്ക് എല്ലാം ധാരാളമുണ്ടാകും.
ഓരോ നല്ല പ്രവൃത്തിക്കു നൽകുവാനും നിങ്ങ
ൾക്കു അനവധിയുണ്ടാവും. 9തിരുവെഴുത്തുക
ളിൽ ഇങ്ങനെ എഴുതിയിരിക്കുന്നു:
"അവൻ ഔദാര്യമായി പാവങ്ങൾക്കു നൽ
കുന്നു; അവന്റെ ദയ എന്നെന്നും നിലനി
ൽക്കും." *സങ്കീർത്തനങ്ങൾ 112:9*

10വിതയ്ക്കുന്നവനു വിത്തു നൽകുന്നത് ദൈ
വമാണ്. അവൻ ആഹാരത്തിന് അപ്പവും നൽ
കുന്നു. ദൈവം നിങ്ങൾക്ക് ആത്മീയ വിത്തുകൾ
നൽകുകയും അവയെ വളർത്തുകയും ചെയ്യും.
നിങ്ങളുടെ നന്മയിൽ അവൻ നല്ല വിളവു
ണ്ടാക്കും. 11നിങ്ങൾക്കു സ്വതന്ത്രമായി ദാനം
ചെയ്യുന്നതിന് ദൈവം നിങ്ങളെ എല്ലാ അർ
ത്ഥത്തിലും ധനികരാക്കും. ഞങ്ങളിലൂടെ
നിങ്ങൾ നടത്തുന്ന ദാനധർമ്മങ്ങൾക്ക് ജനങ്ങൾ
ദൈവത്തിനു നന്ദി പറയാൻ പ്രേരിതരാകും.
12നിങ്ങൾ നൽകുന്ന സേവനങ്ങൾ ദൈവ
ത്തിന്റെ ജനതയ്ക്ക് വലിയ സഹായമാകും.
കൂടാതെ നിങ്ങളുടെ സേവനം മറ്റു ചിലതും
കൂടുതലായി കൊണ്ടുവരും. ദൈവത്തിനു കൂടു
തൽ കൂടുതൽ നന്ദി അതു വാങ്ങിക്കൊടുക്കും.
13നിങ്ങളുടെ ഈ പ്രവൃത്തികൾ നിങ്ങളുടെ
വിശ്വാസത്തിനു തെളിവായിരിക്കും. അതു
മൂലം ദൈവത്തെ ജനങ്ങൾ സ്തുതിക്കും. ക്രി
സ്തുവിന്റെ സുവിശേഷം നിങ്ങൾ വിശ്വസി
ക്കുന്ന സുവിശേഷം നിങ്ങൾ അനുസരിക്കു
ന്നതുകൊണ്ട് അവർ ദൈവത്തെ വാഴ്ത്തും.
നിങ്ങൾ അവരുമായും മറ്റുള്ളവരുമായും
സ്വതന്ത്രമായി പങ്കുവയ്ക്കുന്നതു കൊണ്ട് ജന
ങ്ങൾ ദൈവത്തെ വാഴ്ത്തും. 14അവർ നിങ്ങൾ
ക്കുവേണ്ടി പ്രാർത്ഥിക്കുമ്പോൾ ദൈവം നിങ്ങ
ളിൽ ചൊരിഞ്ഞ മഹത്തായ കൃപയെച്ചൊല്ലി
കൂടുതൽ വാത്സല്യത്തോടെ പ്രാർത്ഥിക്കാം.
15വിശദീകരിക്കാനാവാത്ത അവന്റെ വര
ത്തിന് ദൈവത്തിനു സ്തുതി പാടുക.

## പൌലൊസ് തന്റെ ശുശ്രൂഷയെ പ്രതിരോധിക്കുന്നു

10 ഞാൻ, പൌലൊസ്, നിങ്ങളോട് അപേ
ക്ഷിക്കുന്നു. ക്രിസ്തുവിന്റെ സൌമ്യതയു
ടെയും കാരുണ്യത്തിന്റെയും പേരിൽ ഞാൻ
ആഭ്യർത്ഥിക്കുന്നു. നിങ്ങളോടൊത്തായിരിക്കു
മ്പോൾ ഞാൻ വിനീതനും ദൂരെയായിരിക്കു
മ്പോൾ ഞാൻ ധൈര്യശാലിയും ആണെന്ന്
ചിലർ പറയുന്നു. 2ഞങ്ങളുടേത് ഒരു ലൗകിക
ജീവിതമാണെന്നാണ് ചിലർ കരുതുന്നത്.
ഞാൻ വരുമ്പോൾ അവർക്കെതിരെ തന്റേട
മായി പെരുമാറാനാണെന്റെ ഉദ്ദേശ്യം. അതു
നിങ്ങളുടെ ഇടയിൽ പ്രകടിപ്പിച്ചു തെളിയി
ക്കാൻ ഇടയാക്കരുതേ എന്നാണെന്റെ ആഗ്രഹം.
3ഞങ്ങൾ ഈ ലോകത്തിലാണ് ജീവിക്കുന്നത്.
എന്നാലും ഈ ലോകം പ്രകടിപ്പിക്കുന്ന യുദ്ധ
മല്ല ഞങ്ങൾ ചെയ്യുന്നത്. 4ലൗകികമായ ആയു
ധങ്ങളിൽനിന്നും വ്യത്യസ്തമായ ആയുധങ്ങ
ളാണ് ഞങ്ങൾ ഉപയോഗിക്കുന്നത്. ഞങ്ങളുടെ
ആയുധങ്ങൾക്ക് ദൈവത്തിൽനിന്നുള്ള ശക്തി
യുണ്ട്. ശത്രുവിന്റെ ശക്തി സ്ഥലങ്ങളെ നശി
പ്പിക്കാൻ ഈ ആയുധങ്ങൾക്കാവും. ജനങ്ങളുടെ
വാദങ്ങളെ ഞങ്ങൾ തകർക്കും. 5ദൈവജ്ഞാന
ത്തിനെതിരായിരുന്ന എല്ലാ അഹന്തകളെയും
ഞങ്ങൾ തകർക്കും. എല്ലാ വിചാരത്തെയും
പിടിച്ച് ഞങ്ങൾ ക്രിസ്തുവിനു വിധേയ
മാക്കും. 6അനുസരിക്കാത്ത ആരെയും ശിക്ഷി
ക്കാനും ഞങ്ങൾ തയ്യാറാണ്. എന്നാൽ ആദ്യം
നിങ്ങളെ പൂർണ്ണമായും അനുസരിപ്പിക്കുക
യാണു ഞങ്ങൾക്കു വേണ്ടത്.
7നിങ്ങൾക്കു മുമ്പിലുള്ള വസ്തുതകളെ
നിങ്ങൾ കാണണം. ആർക്കെങ്കിലും താൻ
ക്രിസ്തുവിന്റേതാണെന്ന് ഉറപ്പു തോന്നുന്നു
ണ്ടെങ്കിൽ അയാളെപ്പോലെ തന്നെ ഞങ്ങളും
ക്രിസ്തുവിന്റെ ആളുകളാണെന്ന് അയാൾ
ഓർമ്മിക്കണം. 8കർത്താവ് ഞങ്ങൾക്കു തന്ന
അധികാരങ്ങളിൽ ഞങ്ങൾ പൊങ്ങച്ചം കൊള്ളു
ന്നുണ്ടെന്നുള്ളതു സത്യമാണ്. എന്നാൽ ഞങ്ങ
ൾക്ക് ഈ ശക്തി നൽകപ്പെട്ടത് നിങ്ങളെ ശക്ത
രാക്കാനാണ്; വേദനിപ്പിക്കാനല്ല. അതിനാൽ
ആ അഭിമാനത്തിൽ എനിക്കു ലജ്ജയില്ല.
9എന്റെ കത്തുകളിലൂടെ ഞാൻ നിങ്ങളെ പേടി
പ്പിക്കാൻ ശ്രമിക്കുകയാണെന്നു നിങ്ങൾ കരുതരു
തെന്നുണ്ടെനിക്ക്. 10ചിലർ പറയുന്നു, "പൌ
ലൊസിന്റെ കത്തുകൾ ശക്തവും തീഷ്ണവു

മാണ്. എന്നാൽ ഞങ്ങളോടൊത്തിരിക്കുമ്പോൾ
അവൻ ദുർബ്ബലനാണ്. അവൻെറ സംസാരം
മനസ്സിൽ ആഞ്ഞു തറയ്ക്കുന്നതല്ല.” 11അവർ
ഇതറിയട്ടെ: ഞങ്ങളിപ്പോൾ നിങ്ങളോടൊത്ത്
ഇല്ലാത്തതു കൊണ്ടാണ് കത്തെഴുതുന്നത്.
പക്ഷേ ഞങ്ങൾ നിങ്ങളോടൊത്ത് ഉണ്ടാകു
മ്പോഴും കത്തുകളിൽ കാണുന്ന അതേ ശക്തി
യും കരുത്തും ഞങ്ങൾക്കുണ്ടാകും.
12സ്വയം പ്രമാണിമാരെന്നു കരുതുന്നവരോ
ടൊത്തു ചേരാൻ ഞങ്ങൾക്കാഗ്രഹമില്ല. ഞങ്ങൾ
ഞങ്ങളെ അവരോടു താരതമ്യം ചെയ്യുന്നുമില്ല.
അവർ സ്വയം മാനദണ്ഡമാക്കി അളക്കുകയും
സ്വന്തം നിലവാരത്തിനൊത്തു വിധിയ്ക്കുക
യും ചെയ്യുന്നു. അവരുടെ അജ്ഞതയാണതു
കാണിക്കുന്നത്. 13എന്നാൽ ഞങ്ങൾക്കു തന്നിരി
ക്കുന്ന പ്രവൃത്തിയുടെ അതിരുകൾ വിട്ടു
ഞങ്ങൾ ആത്മപ്രശംസ നടത്തുകയില്ല. ദൈവം
തന്ന പ്രവൃത്തിയാണത്. നിങ്ങളുടെ പ്രവൃത്തി
കളും അതിൽപ്പെടും. 14ഞങ്ങൾ വളരെയൊന്നും
ആത്മപ്രശംസ നടത്തുകയില്ല. ഞങ്ങൾ നിങ്ങ
ളുടെയടുത്ത് വന്നിരുന്നില്ലെങ്കിൽ ഞങ്ങൾ കൂടു
തൽ പൊങ്ങച്ചം പറയുമായിരുന്നു. എന്നാൽ
ഞങ്ങൾ നിങ്ങളുടെയടുത്തേക്കു വന്നു. ക്രി
സ്തുവിൻെറ സുവിശേഷവുമായി. 15ഞങ്ങളു
ടേതായ അദ്ധ്വാനത്തിൻെറ പരിധിയിൽ ഞങ്ങ
ളുടെ അഭിമാനത്തെ നിർത്തുന്നു. മറ്റുള്ളവരുടെ
അദ്ധ്വാനത്തിൽ ഞങ്ങൾ അഭിമാനിക്കില്ല.
നിങ്ങളുടെ വിശ്വാസം തുടർന്നും വളരുമെ
ന്നാണു ഞങ്ങളുടെ പ്രതീക്ഷ. ഞങ്ങളുടെ പ്രവൃ
ത്തി വളരുവാൻ നിങ്ങൾ സഹായിക്കുമെന്ന്
ഞങ്ങൾ പ്രത്യാശിക്കുന്നു. 16അപ്പോൾ നിങ്ങ
ളുടെ നഗരത്തിനുമപ്പുറം സുവിശേഷം പ്രസം
ഗിക്കാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. മറ്റൊരാളുടെ
പ്രദേശത്തു നിർവ്വഹിക്കപ്പെട്ട പ്രവൃത്തിയുടെ
കാര്യത്തിൽ അഹങ്കരിക്കാൻ ഞങ്ങൾക്കാഗ്ര
ഹമില്ല. 17പക്ഷേ, “അഭിമാനിക്കുന്നവൻ കർ
ത്താവിൽ അഭിമാനിക്കുക.”* 18താൻ സ്വീകാര്യ
നാണെന്നു സ്വയം പറയുന്നവനല്ല, നല്ലവ
നെന്നു കർത്താവ് പറയുന്നവനാണ് അംഗീക
രിക്കപ്പെടുക.

## പൌലൊസും വ്യാജ അപ്പൊസ്തലന്മാരും

11 എൻെറ അല്പമായ ബുദ്ധിഹീനത പൊറു
ക്കുവാനുള്ള ക്ഷമ നിങ്ങൾക്കുണ്ടാകണ
മെന്നു ഞാനാശിക്കുന്നു. അതെ, ദയവായി
ക്ഷമിക്കുക. പക്ഷേ നിങ്ങൾ ഇപ്പോൾ തന്നെ
ക്ഷമിച്ചിരിക്കുന്നു. 2ദൈവീകമായ അസൂയ
എനിക്കു നിങ്ങളോടുണ്ട്. ക്രിസ്തു എന്ന ഏക
പുരുഷന് ഞാൻ നിങ്ങളെ വിവാഹനിശ്ചയം
ചെയ്തിരിക്കുന്നു. പരിശുദ്ധകന്യകയായി
ഞാൻ നിങ്ങളെ അവനു നൽകേണ്ടതിനു തന്നെ.
3എന്നാൽ നിങ്ങളുടെ ശുദ്ധവും, ഏകമന
സ്സോടു കൂടിയതുമായ ക്രിസ്തുഭക്തിയിൽ
നിന്നും നിങ്ങളുടെ മനസ്സ് അകറ്റപ്പെടുമെന്ന്
ഞാൻ ഭയക്കുന്നു. ചതിയനായ സർപ്പം ഹവ്വയെ
ദുർമ്മാർഗ്ഗത്തിലേക്കു നയിച്ചതുപോലെ അതു
സംഭവിക്കാം. 4മറ്റൊരാൾ വന്ന് ക്രിസ്തുവിനെ
പ്പറ്റി ഞങ്ങൾ പറഞ്ഞതിൽനിന്നും വ്യത്യസ്ത
മായ കാര്യങ്ങൾ പ്രസംഗിക്കുന്നതിനോട് നിങ്ങ
ൾക്കു വളരെ ക്ഷമയുണ്ട്. ഞങ്ങളിൽനിന്നും
സ്വീകരിച്ചതിൽനിന്നും വ്യത്യസ്തമായി
കിട്ടുന്ന ആത്മാവിനെയും സുവിശേഷത്തെയും
നിങ്ങൾ സ്വീകരിക്കാൻ തയ്യാറാണ്. അങ്ങനെ
ഇക്കാര്യത്തിൽ നിങ്ങൾ എന്നോട് ക്ഷമകാട്ടണം.
5ആ “മഹാന്മാരായ അപ്പൊസ്തലന്മാർ” എന്നെ
ക്കാൾ ഒട്ടും കൂടിയവരാണെന്നു ഞാൻ കരുതു
ന്നില്ല. 6ഞാൻ പരിശീലനം സിദ്ധിച്ച പ്രാസം
ഗികനല്ലെങ്കിലും എനിക്കു ദൈവീകമായ
സത്യത്തെക്കുറിച്ച് അറിവുണ്ട്. കൂടാതെ പരിപൂ
ർണ്ണമായ സത്യം ഞാൻ നിങ്ങളെ ബോദ്ധ്യപ്പെ
ടുത്തിയിട്ടുമുണ്ട്.
7പ്രതിഫലമില്ലാതെ നിങ്ങളോടു സുവി
ശേഷം പ്രസംഗിച്ചു. അതെ നിങ്ങളെ ഉയർ
ത്താൻ ഞാൻ സ്വയം വിനീതനാക്കി. അതു
തെറ്റായിരുന്നെന്നു നിങ്ങൾ കരുതുന്നുണ്ടോ?
8ഞാൻ മറ്റു സഭകളിൽനിന്നും പ്രതിഫലം
വാങ്ങി. നിങ്ങളെ ശുശ്രൂഷിക്കാനാണു ഞാൻ
അവരുടെ പണം വാങ്ങിയത്. 9നിങ്ങളോടൊപ്പ
മിരുന്നപ്പോൾ എനിക്കു വേണ്ടിയിരുന്നതി
നൊന്നും ഞാൻ നിങ്ങളെ ബുദ്ധിമുട്ടിച്ചില്ല.
മക്കെദോന്യയിൽനിന്നു വന്ന സഹോദരന്മാർ
എൻെറ ആവശ്യങ്ങളെല്ലാം നിറവേറ്റി. ഏതു
സാഹചര്യത്തിലും ഞാൻ നിങ്ങൾക്കു ഇതു
വരെ ഭാരമായിട്ടില്ല, ഇനിയും ഒരിക്കലും ഭാരമാ
കയുമില്ല. 10അക്കാര്യത്തിൽ പുകഴ്ച പറയുന്ന
തിൽനിന്ന് ഒരു അഖായക്കാരനും എന്നെ തടയു
കയില്ല. എന്നിലുള്ള ക്രിസ്തുവിൻെറ സത്യ
ത്തോടുകൂടിയാണ് ഞാനിതു പറയുന്നത്.
11എന്തുകൊണ്ടാണ് ഞാൻ നിങ്ങൾക്കൊരു ഭാര
മാകാത്തത്? നിങ്ങളോടെനിക്കു സ്നേഹമില്ലാ
ഞ്ഞിട്ടാണിതെന്നു നിങ്ങൾ കരുതുന്നുണ്ടോ?
ഇല്ല. ദൈവത്തിനറിയാം ഞാൻ നിങ്ങളെ സ്നേ
ഹിക്കുന്നുണ്ടെന്ന്.
12ഞാൻ ഇപ്പോഴത്തെ പ്രവൃത്തികൾ തുടരു
കയും ചെയ്യും. പൊങ്ങച്ചം പറയുവാൻ ഒരു
കാരണം കൊടുക്കാതെ അവരെ തടയുവാ
നാണ് ഞാനിതു തുടരുവാൻ ആഗ്രഹിക്കുന്നത്.
അവർക്കും ഞങ്ങളെപ്പോലെ തന്നെ പ്രവർത്തി
ക്കാനുള്ള പ്രാപ്തിയുണ്ട് എന്നതിൻെറ പേരിൽ
അവർ പൊങ്ങച്ചം പറയുന്നതെനിക്കിഷ്ടമില്ല.
13അവർ യഥാർത്ഥത്തിൽ അപ്പൊസ്തലന്മാ
രല്ല. അവർ നുണയന്മാരാണ്. തങ്ങൾ ക്രിസ്തു
വിൻെറ അപ്പൊസ്തലന്മാരാണെന്ന് ആളുകളെ
തെറ്റിദ്ധരിപ്പിക്കാനാണവർ ശ്രമിക്കുന്നത്. 14ഞ
ങ്ങൾക്കതിൽ അത്ഭുതമില്ലാത്തതെന്തു കൊണ്ടാ
ണെന്നോ? സാത്താൻ പോലും താൻ വെളി
ച്ചദൂതനാണെന്ന് ആളുകളെ തെറ്റിദ്ധരിപ്പിക്കാ
നായി സ്വയം മാറാറുണ്ട്. 15അതുകൊണ്ട് സാ
ത്താൻെറ ദാസന്മാർ ശരിയായതിനു വേണ്ടി
പ്രവൃത്തിക്കുന്നവരാണു തങ്ങളെന്ന മട്ടിൽ രൂപം
ധരിച്ചാൽ തങ്ങൾക്കത്ഭുതമുണ്ടാവുകയില്ല.
പക്ഷേ അവസാനം അവർ ശിക്ഷിക്കപ്പെടും.

## തൻെറ കഷ്ടതകളെപ്പറ്റി പൌലൊസ്

16ഞാൻ നിങ്ങളോടു വീണ്ടും പറയുന്നു:
ഞാനൊരു വിഡ്ഢിയാണെന്നാരും കരുതരുത്.
എന്നാൽ ഞാനൊരു വിഡ്ഢിയാണെന്ന്
നിങ്ങൾ കരുതുന്നുവെങ്കിൽ അങ്ങനെ തന്നെ
വേണം നിങ്ങൾ എന്നെ സ്വീകരിക്കുവാൻ.
അപ്പോളെനിക്ക് കുറച്ചുകൂടി ആത്മപ്രശംസ നട
ത്താം. 17എനിക്ക് എന്നെപ്പറ്റി ഉറപ്പുള്ളതു കൊ
ണ്ടാണ് ഞാൻ ആത്മപ്രശംസ ചെയ്യുന്നത്.
പക്ഷേ എൻെറ ഈ ആത്മപ്രശംസയിൽ കർ
ത്താവ് സംസാരിക്കുന്നതു പോലെയല്ല ഞാൻ
സംസാരിക്കുന്നത്. ഒരു വിഡ്ഢിയെപ്പോലെ
ഞാൻ ആത്മപ്രശംസ നടത്തുന്നു. 18അനേകം

**“അഭിമാനിക്കുന്നവൻ ... അഭിമാനിക്കുക”** ഉദ്ധരണി യിരെ. 9:24.

പേർ തങ്ങളുടെ ലൗകികജീവിതത്തെച്ചൊല്ലി
പുകഴ്ച പറയും. 19വിവേകമുള്ളവരായതു
കൊണ്ട് നിങ്ങൾക്ക് ബുദ്ധിശൂന്യരെ സന്തോഷ
മായി സഹിക്കാൻ പറ്റും! 20നിങ്ങളെ അടിമയാ
ക്കുകയോ മുതലെടുക്കുകയോ തരമെന്നു കണ്ടു
പ്രവർത്തിക്കുകയോ ചെയ്യുന്നവരോടും നിങ്ങ
ളേക്കാൾ കേമനെന്നു കരുതുന്നവരോടും, ചെകി
ട്ടത്തടിക്കുന്നവരോടും, നിങ്ങൾ ക്ഷമിക്കുന്നു.
അതിനാൽ നിങ്ങൾക്ക് ക്ഷമിക്കാനാകുമെന്ന്
എനിക്കറിയാം! നിങ്ങൾ നിങ്ങളെക്കാൾ മെച്ച
പ്പെട്ടവരാണെന്നു കരുതുന്നവരോടും നിങ്ങൾ
ക്ഷമ കാണിക്കുന്നു. 21ഇത്തരം കാര്യങ്ങൾ ചെ
യ്യുവാൻ പോലും ഞാൻ "അശക്തനായിരുന്നു"
എന്നു സമ്മതിക്കുന്നതിലും എനിക്കു ലജ്ജ
യുണ്ട്.

എന്നാൽ അഭിമാനിക്കാൻ തക്ക ധൈര്യമുള്ള
ഒരാളെങ്കിലുമുണ്ടെങ്കിൽ ഞാനും അങ്ങനെ
ധൈര്യവാനാകും. (ഒരു മണ്ടനെപ്പോലെയാ
ണെൻെറ സംസാരം) 22ആ മനുഷ്യർ എബ്രായ
ക്കാരാണോ? ഞാനും അതേ. അവർ യിസ്രാ
യേൽക്കാരാണോ ഞാനും അതേ. അവർ അബ്രാ
ഹാമിൻെറ വംശക്കാരാണോ? ഞാനും അതു
തന്നെ. 23അവർ ക്രിസ്തുവിനെ ശുശ്രൂഷിക്കു
ന്നുവോ? ഞാനവനെ കൂടുതൽ ശുശ്രൂഷിക്കുന്നു.
(ഇങ്ങനെയൊക്കെ പറയാൻ എനിക്കു കിറുക്കു
തന്നെ.) അവരെക്കാൾ വളരെ കഠിനമായി
ഞാൻ പ്രവർത്തിച്ചു. കൂടുതൽ തവണ ഞാൻ
തടങ്കലിൽ കഴിഞ്ഞു. അവരെക്കാളേറെ മർദ്ദനം
ഞാൻ സഹിച്ചു. പല തവണ ഞാൻ മരണ
ത്തോടടുത്തു. 24അഞ്ചു തവണ യെഹൂദർ തങ്ങ
ളുടെ ശിക്ഷയായ 39ചാട്ടയടി എനിക്കു നൽകി.
25മൂന്നു വ്യത്യസ്ത സമയങ്ങളിൽ എന്നെ വടി
കൊണ്ട് അടിച്ചു. ഒരിക്കൽ കല്ലേറേറ്റ് ഞാൻ
മരിക്കാറായിരുന്നു. മൂന്നു പ്രാവശ്യം ഞാൻ
കപ്പൽ ഛേദങ്ങളിൽപ്പെട്ടു. അതിലൊരു തവണ
ഒരു രാത്രിയും പിറ്റേ ദിവസവും ഞാൻ കടലിൽ
കഴിഞ്ഞു. 26വളരെ ദൂരം ഞാൻ യാത്ര ചെയ്തി
ട്ടുണ്ട്. നദികളിലും കള്ളന്മാർക്കു മുമ്പിലും യെ
ഹൂദർക്കിടയിലും ജാതികൾക്കിടയിലും ഞാൻ
അപകടത്തിൽ പെട്ടിട്ടുണ്ട്. നഗരങ്ങളിലും
വിജനപ്രദേശങ്ങളിലും കടലിലും ഞാൻ അപ
കടത്തിലായിട്ടുണ്ട്. തങ്ങൾ സഹോദരന്മാരാ
ണെന്ന് നടിക്കുകയും എന്നാൽ യഥാർത്ഥ
ത്തിൽ സഹോദരന്മാർ അല്ലാത്തവരുമായവ
രുടെ ഇടയിലും ഞാൻ പെട്ടിട്ടുണ്ട്. 27കഠിനവും
ക്ഷീണിപ്പിക്കുന്നതുമായ ജോലികൾ ഞാൻ
ചെയ്തു. പലപ്പോഴും എനിക്ക് ഉറങ്ങാൻ കൂടി
കഴിഞ്ഞില്ല. ഞാൻ വിശന്നും, ദാഹിച്ചും വല
ഞ്ഞു. പലപ്പോഴും എനിക്ക് ആഹാരം ലഭിച്ചില്ല.
തണുപ്പത്തു ഞാൻ വസ്ത്രമില്ലാതിരുന്നു. 28മറ്റ്
അനേകം പ്രശ്നങ്ങളും ഉണ്ടായിട്ടുണ്ട്. അതി
ലൊന്ന് എല്ലാ സഭകളിലും എനിക്കുള്ള ശ്രദ്ധ
യാണ്. അവരെക്കുറിച്ച് എനിക്കെന്നും ഉത്ക
ണ്ഠയാണ്. 29മറ്റൊരാൾ ദുർബ്ബലനാകുമ്പോ
ഴൊക്കെ എനിക്കും ദൗർബ്ബല്യം അനുഭവപ്പെടും.
മറ്റൊരാൾ പാപത്തിലേക്കു നയിക്കപ്പെടുമ്പോ
ഴൊക്കെ എനിക്കു വിഷമമുണ്ടാകും.

30ഞാൻ അഭിമാനിക്കുന്നുവെങ്കിൽ അത്
ഞാൻ ദുർബ്ബലനാണെന്നു തെളിയിക്കുന്ന കാര്യ
ങ്ങളുടെ പേരിലായിരിക്കും. 31ഞാൻ നുണ
പറയുകയില്ലെന്നു ദൈവത്തിനറിയാം. കർത്താ
വായ യേശുക്രിസ്തുവിൻെറ പിതാവും ദൈവ
വുമായ അവനെ എന്നെന്നും വാഴ്ത്തുക.
32ഞാൻ ദമസ്ക്കൊസിലായിരുന്നപ്പോൾ എ
ന്നെ തടവിലാക്കാൻ അരേതാ രാജാവിൻെറ
ഗവർണ്ണർ നഗരത്തിനു ചുറ്റും കാവൽ ഏർപ്പെ
ടുത്തി. 33എന്നാൽ എൻെറ ചില സുഹൃത്തുക്കൾ
എന്നെ ഒരു കുട്ടയിലാക്കി, അവർ കോട്ടമ
തിലിലെ ജനലിനുള്ളിൽ കൂടി കുട്ട കടത്തി
എന്നെ മെല്ലെ താഴോട്ടിറക്കി. അങ്ങനെ ഞാൻ
രക്ഷപ്പെട്ടു.

### പൌലൊസിൻെറ ജീവിത്തിലെ ഒരു വിശേഷ അനുഗ്രഹം

12 ഞാൻ ആത്മപ്രശംസ തുടരേണ്ടിയിരി
ക്കുന്നു. അതുകൊണ്ട് വലിയ പ്രയോജന
മൊന്നുമില്ല, എങ്കിലും കർത്താവിൽനിന്നു
ണ്ടായ ദർശനങ്ങളെയും വെളിപ്പാടുകളെയും
പറ്റി ഞാനിപ്പോൾ പറയാം. 2മൂന്നാം സ്വർഗ്ഗ
ത്തിലേക്കുയർത്തപ്പെട്ട, ക്രിസ്തുവിലുള്ള ഒരു
വനെ* എനിക്കറിയാം. പതിനാലു വർഷം
മുമ്പാണിതു സംഭവിച്ചത്. അയാൾ അയാളുടെ
ശരീരത്തിലായിരുന്നോ പുറത്തായിരുന്നോ
എന്നെനിക്കറിയില്ല. പക്ഷേ ദൈവത്തിന
റിയാം. 3-4അയാൾ പറുദീസയിലേക്കെടുക്ക
പ്പെട്ടു എന്നെനിക്കറിയാം. അയാൾ തൻെറ ശരീ
രത്തിലായിരുന്നോ പുറത്തായിരുന്നോ എന്നെ
നിക്കറിയില്ല. പക്ഷെ ദൈവത്തിനറിയാം. വിശ
ദീകരിക്കാൻ കഴിയാത്ത ചിലതൊക്കെ അവൻ
കേട്ടു. മനുഷ്യന് ഉച്ചരിക്കാൻ പാടില്ലാത്ത കാര്യ
ങ്ങളാണയാൾ കേട്ടത്. 5അയാളെപ്പോലെ
ഒരുവനെപ്പറ്റി ഞാൻ പ്രശംസ നടത്തും. എ
ങ്കിലും അതെന്നെപ്പറ്റിയായിരിക്കില്ല. എൻെറ
ദൗർബ്ബല്യങ്ങളെപ്പറ്റി മാത്രമേ ഞാൻ ആത്മ
പ്രശംസ നടത്തൂ. 6പക്ഷേ എനിക്ക് എന്നെപ്പറ്റി
പ്രശംസ നടത്തണമെന്നുണ്ടെങ്കിൽ, ഞാനൊരു
വിഡ്ഢിയാകില്ല. കാരണം, ഞാൻ സത്യമാണു
പറയുന്നത്. പക്ഷേ, ഞാൻ ആത്മപ്രശംസ നട
ത്താത്തതെന്തുകൊണ്ട്? കാരണം, ഞാൻ ചെയ്യു
ന്നതു കാണുകയും പറയുന്നതു കേൾക്കുകയും
ചെയ്യുന്നതിനപ്പുറം ആളുകൾ എന്നെപ്പറ്റി കരു
താതിരിക്കണം.

7എന്നാൽ എനിക്കുനൽകപ്പെട്ട അത്ഭുതസംഭ
വങ്ങളുടെ ദൃശ്യങ്ങളിൽ ഞാൻ അഹങ്കരിക്കാ
തിരിക്കണം. അങ്ങനെ മാസംത്തിൽ വേദനാജന
കമായ പ്രശ്നങ്ങൾ* എനിക്കു നൽകപ്പെട്ടിരി
ക്കുന്നു. സാത്താൻെറ ദൂതൻെറ രൂപത്തിൽ
അതെന്നെ കൂടുതൽ പീഡിപ്പിക്കാൻ വരുന്നു.
അഹങ്കരിക്കുമ്പോഴൊക്കെ അതെന്നെ ഹിംസി
ക്കുന്നു. 8ഈ വേദനകൾ എന്നിൽ നിന്നെടുക്ക
ണമെന്ന് ഞാൻ കർത്താവിനോട് മൂന്നു തവണ
യാചിച്ചതാണ്. 9പക്ഷേ കർത്താവ് എന്നോടു
പറഞ്ഞു, "നിനക്കു എൻെറ കൃപ മതിയാകും.
ദൗർബ്ബല്യത്തിൽ, എൻെറ ശക്തി കുറ്റമറ്റതാ
കുന്നു." അതിനാൽ എൻെറ ദൗർബ്ബല്യങ്ങളെ
ച്ചൊല്ലി ഞാൻ ആത്മപ്രശംസ നടത്തുന്നു.
അപ്പോൾ ക്രിസ്തുവിൻെറ ശക്തിക്കു എന്നിൽ
വസിക്കാം. 10അതുകൊണ്ട് ദൗർബ്ബല്യത്തിൽ
ഞാൻ ക്രിസ്തുവിൻെറ പേരിൽ അനുഭവി
ക്കുന്ന അപമാനത്തിലും കഷ്ടപ്പാടിലും പീഡ
നത്തിലും ബുദ്ധിമുട്ടിലും ഞാൻ സന്തോഷി
ക്കുന്നു. കാരണം, ദൗർബ്ബല്യത്തിലാണ് ഞാൻ
ശക്തനാകുന്നത്. എനിക്കു പ്രശ്നങ്ങളുണ്ടാകു

---

**ഒരുവൻ** 12:2 മുതൽ 5 വരെയുള്ള വാക്യങ്ങളിൽ പൌലൊസ് ഒരുപക്ഷേ തന്നെക്കുറിച്ചുതന്നെ പ്രദിവാദിക്കയാകാം.

**വേദനാജനകമായ പ്രശ്നങ്ങൾ** ശരീരത്തിലെ മുള്ളുകൾ.

മ്പോഴും ഞാൻ സന്തോഷിക്കുന്നു. ഇതെല്ലാം
ക്രിസ്തുവിനു വേണ്ടിയാണ്. ഞാൻ ക്ഷീണിത
നാകുമ്പോൾ ഞാൻ യഥാർത്ഥത്തിൽ ശക്തനാ
കുകയാണ്. അതിനാൽ ഇക്കാര്യങ്ങളിൽ ഞാൻ
സന്തോഷിക്കുന്നു.

### കൊരിന്തിലെ ക്രിസ്ത്യാനികളോട് പൌലോസിനുള്ള സ്നേഹം

11ഞാൻ ഒരു ഭോഷനെപ്പോലെ സംസാരിക്കു
കയായിരുന്നു. പക്ഷേ നിങ്ങളാണെന്നെ
ക്കൊണ്ട് ഇങ്ങനെ ചെയ്യിച്ചത്. എന്നെപ്പറ്റി
നിങ്ങൾ നല്ലതു പറയേണ്ടതായിരുന്നു. ഞാൻ
ഒന്നുമില്ലെങ്കിലും ഏതു മാർഗ്ഗേനയും മറ്റു
"മികച്ച അപ്പൊസ്തലന്മാരിൽ" നിന്ന് ഒട്ടും
താഴെയല്ല. 12ഞാൻ നിങ്ങളോടൊത്തായിരുന്ന
പ്പോൾ, ഞാനൊരു അപ്പൊസ്തലനാണെന്നു
ഞാൻ തെളിയിച്ചിട്ടുണ്ട്.- ഞാൻ അടയാളങ്ങ
ളും, അത്ഭുതങ്ങളും, വീര്യപ്രവർത്തികളും* കാ
ണിച്ചു. വളരെ ക്ഷമയോടെയാണ് ഞാനിതൊ
ക്കെ ചെയ്തത്. 13മറ്റു സഭകൾക്കു കിട്ടിയ
തെല്ലാം നിങ്ങൾക്കും കിട്ടി. ഒരു വ്യത്യാസം
മാത്രമേ ഉള്ളൂ: ഞാൻ നിങ്ങൾക്കു ഭാരമായില്ല.
അതിന് എന്നോടു ക്ഷമിക്കൂ! 14ഞാനിപ്പോൾ
മൂന്നാം തവണയും നിങ്ങളെ സന്ദർശിക്കാൻ
തയ്യാറാണ്. നിങ്ങൾക്ക് ഞാനൊരു ഭാരമായിരി
ക്കുകയില്ല. നിങ്ങളുടേതായ ഒരു വസ്തുവും
എനിക്കുവേണ്ട. എനിക്കു നിങ്ങളെ മാത്രം മതി.
മാതാപിതാക്കൾക്കു നൽകാൻ കുഞ്ഞുങ്ങൾ
ഒന്നും ശേഖരിക്കാറില്ല. മാതാപിതാക്കളാണു
കുട്ടികൾക്കായി ശേഖരിക്കേണ്ടത്. 15അതിനാൽ
എനിക്കുള്ളതെല്ലാം നിങ്ങൾക്കു നൽകാൻ
എനിക്കു സന്തോഷമുണ്ട്. ഞാൻ എന്നെത്തന്നെ
യും നിങ്ങൾക്കു ദാനം ചെയ്യും. ഞാൻ നിങ്ങളെ
കൂടുതൽ സ്നേഹിച്ചാൽ നിങ്ങൾക്ക് എന്നെ
കുറച്ചു മാത്രമായി സ്നേഹിക്കാനാകുമോ?

16ഞാൻ നിങ്ങൾക്കൊരു ഭാരമായിരുന്നില്ലെ
ന്നതു വ്യക്തമാണ്. എന്നാൽ ഞാൻ കൌശലക്കാ
രനായിരുന്നെന്നും കള്ളം പറഞ്ഞ് നിങ്ങളെ
വശീകരിച്ചുവെന്നും നിങ്ങൾ കരുതുന്നു.
17ഞാൻ അയച്ച ആരെങ്കിലും വഴി ഞാൻ നിങ്ങ
ളെ വഞ്ചിച്ചോ? ഇല്ല! ഞാനങ്ങനെ ചെയ്തി
ല്ലെന്നു നിങ്ങൾക്കറിയാം. 18ഞാൻ തീത്തൊ
സിനെ നിങ്ങളുടെയടുത്തേക്കു പറഞ്ഞു വിട്ടു.
ഞങ്ങളുടെ സഹോദരനെയും ഞാൻ അവനോ
ടൊത്തയച്ചു. തീത്തൊസ് നിങ്ങളെ വഞ്ചിച്ചി
ല്ലല്ലോ? ഒരേ കാര്യങ്ങൾ ഒരേ ആത്മാവുകൊണ്ട്
ഞങ്ങളിരുവരും ചെയ്തുവെന്ന് നിങ്ങൾക്ക
റിയാം.

19ഞങ്ങളെപ്പോഴും നിങ്ങളുടെ മുമ്പിൽ
സ്വയം ന്യായീകരിക്കുകയാണെന്നു നിങ്ങൾക്കു
തോന്നുന്നുണ്ടോ? ഇല്ല. ഞങ്ങൾ ദൈവത്തിനു
മുമ്പിലാണ് ഇക്കാര്യങ്ങളെല്ലാം പറയുന്നത്.
ഞങ്ങൾ ക്രിസ്തുവിനു മുമ്പിൽ ഇതെല്ലാം പറ
യുകയും ചെയ്യുന്നു. നിങ്ങൾ ഞങ്ങളുടെ പ്രിയ
സുഹൃത്തുക്കളാണ്. ഞങ്ങൾ ചെയ്യുന്ന ഓരോ
പ്രവൃത്തിയും നിങ്ങളെ ശക്തരാക്കാനാണ്;
20ഞാൻ നിങ്ങളുടെ അടുത്തു വരുമ്പോൾ
നിങ്ങൾ ഞാൻ ആഗ്രഹിക്കുന്നതു പോലെ
ആയിരുന്നില്ലെങ്കിലോ എന്നു ഭയന്നിട്ടാണ്
ഞാനിതു ചെയ്യുന്നത്. ഞാൻ എന്തായിരിക്കണ
മെന്നു നിങ്ങൾ ആഗ്രഹിക്കുമ്പോലെ ഞാൻ
ആയില്ലെങ്കിലോ എന്നും ഞാൻ ഭയക്കുന്നു.
നിങ്ങൾക്കിടയിൽ തർക്കം, അസൂയ, കോപം,
സ്വാർത്ഥത, ദുർഭാഷണം, കുശുകുശുപ്പ്,
അഹന്ത, ആശയക്കുഴപ്പം എന്നിവയുണ്ടാകാ
മെന്നു ഞാൻ ഭയക്കുന്നു. 21ഞാൻ വീണ്ടും നിങ്ങ
ളുടെയടുത്തേക്കു വരുമ്പോൾ, എന്റെ ദൈവം
എന്നെ നിങ്ങളുടെ മുമ്പിൽ വിനീതനാക്കിയേ
ക്കാമെന്നു ഞാൻ ഭയക്കുന്നു. നിങ്ങൾക്കിടയിൽ
ചിലരുടെ പാപകർമ്മങ്ങൾ എന്നെ ദു:ഖിത
നാക്കും. അവർ തങ്ങളുടെ അശുദ്ധി, ലൈംഗിക
പാപങ്ങൾ, നാണം കെട്ട പ്രവൃത്തികൾ ദുഷ്കർ
മ്മങ്ങൾ എന്നിവയ്ക്ക് പശ്ചാത്തപിക്കാത്തതു
മൂലം എനിക്കു ദു:ഖമുണ്ടാകും.

### അന്ത്യമുന്നറിയിപ്പുകളും ആശംസകളും

13 ഞാൻ നിങ്ങളുടെയിടയിലേക്കു വീണ്ടും
വരും. അതു മൂന്നാം തവണയായിരിക്കും.
"ഓരോ പരാതിക്കും അതു ശരിയാണെന്നു പറ
യാൻ രണ്ടോ മൂന്നോ പേരുണ്ടായിരിക്കണം."*
എന്നത് ഓർമ്മിക്കുക. 2രണ്ടാം തവണ ഞാൻ
നിങ്ങളോടൊപ്പമായിരുന്നപ്പോൾ ഞാൻ നിങ്ങ
ളുടെ പാപങ്ങളിൽ മുന്നറിയിപ്പു തന്നിരുന്നു.
ഇപ്പോൾ ഞാൻ നിങ്ങളിൽ നിന്നു വളരെ അക
ലെയാണെങ്കിലും പാപം ചെയ്ത മറ്റുള്ളവ
ർക്കും മുന്നറിയിപ്പുതരുന്നു. ഞാൻ വീണ്ടും വരു
മ്പോൾ നിങ്ങളുടെ പാപങ്ങൾ നിമിത്തം നിങ്ങ
ളെ ശിക്ഷിക്കും. 3ക്രിസ്തുവാണ് എന്നിലൂടെ
സംസാരിക്കുന്നതെന്നതിന് നിങ്ങൾക്കു
തെളിവു വേണം. നിങ്ങളെ ശിക്ഷിക്കുന്നതിൽ
ക്രിസ്തു ദുർബ്ബലൻ അല്ലെന്നതാണ് എന്റെ
തെളിവ്. എന്നാൽ നിങ്ങളിൽ ക്രിസ്തു ശക്ത
നാണ്. 4ക്രൂശിതനായപ്പോൾ അവൻ ദുർബ്ബല
നായിരുന്നു എന്നതു ശരിതന്നെ. എന്നാൽ അവ
നിപ്പോൾ ദൈവത്തിന്റെ ശക്തിയിൽ ജീവി
ക്കുന്നു. ക്രിസ്തുവിൽ ഞങ്ങൾ ദുർബ്ബലരാണെ
ന്നതു സത്യമാകുന്നു. എങ്കിലും നിങ്ങൾക്കു
വേണ്ടി ഞങ്ങൾ ദൈവശക്തിയാൽ ക്രിസ്തു
വിൽ ജീവിക്കും.

5നിങ്ങൾ സ്വയം നോക്കുക. നിങ്ങൾ വിശ്വാ
സത്തിലാണോ ജീവിക്കുന്നതെന്നു സ്വയം പരി
ശോധിക്കുക. യേശുക്രിസ്തു നിങ്ങളിലു
ണ്ടെന്നു നിങ്ങൾക്കറിയാം. എന്നാൽ പരീക്ഷ
യിൽ നിങ്ങൾ പരാജയപ്പെട്ടാൽ, ക്രിസ്തു
നിങ്ങളിൽ വസിക്കുന്നില്ലെന്നറിയുക (നിങ്ങൾ
വിശ്വാസത്തിലല്ല ജീവിക്കുന്നതെന്നു കണ്ടെ
ത്തിയാൽ). 6പക്ഷേ ഞങ്ങൾ ആ പരീക്ഷയിൽ
തോറ്റിട്ടില്ലെന്നു നിങ്ങൾക്കു കാണാമെന്നു
ഞാൻ പ്രത്യാശിക്കുന്നു. 7നിങ്ങൾ തെറ്റൊന്നും
ചെയ്യാതിരിക്കേണ്ടതിനു ഞങ്ങൾ ദൈവ
ത്തോടു പ്രാർത്ഥിക്കുന്നു. ഞങ്ങൾ പരീക്ഷ
ജയിച്ചു എന്നത് ആളുകൾ കാണുന്നത് പ്രധാന
മല്ല. പക്ഷേ ഞങ്ങൾ പരീക്ഷയിൽ തോറ്റു എ
ന്നത് ആളുകൾ ചിന്തിക്കുന്നുവെങ്കിൽ പോലും
നിങ്ങൾ ശരിയായതു ചെയ്യുകയെന്നതാണു
പ്രധാനം. 8സത്യവിരുദ്ധമായതു ചെയ്യുവാൻ
ഞങ്ങൾക്കാവില്ല. സത്യത്തിനു നിരക്കുന്നതു
ചെയ്യുവാനേ കഴിയൂ. 9നിങ്ങൾ ശക്തരെങ്കിൽ,
ദുർബ്ബലരാകുന്നതിൽ ഞങ്ങൾക്കു സന്തോഷ
മേയുള്ളൂ. നിങ്ങൾക്കു കരുത്തുണ്ടാകട്ടേയെന്നു
ഞങ്ങൾ പ്രാർത്ഥിക്കുന്നു. 10എന്റെ അസാന്നി
ദ്ധ്യത്തിലാണു ഞാനിതെഴുയത്. ഞാൻ വരു
മ്പോൾ നിങ്ങളെ ശിക്ഷിക്കാൻ എന്റെ കരുത്ത്

---

**അടയാളങ്ങൾ ... വീര്യപ്രവൃത്തികൾ** ദൈവത്തിന്റെ ശക്തമായ പ്രവൃത്തികൾ. ദൈവസഹായം കൂടാതെ മനുഷ്യർക്കതു ചെയ്യാനാവില്ല.

**"ഓരോ ... പേരുണ്ടായിരിക്കണം"** ഉദ്ധരണി ആവ. 19:15.

ഉപയോഗിക്കാതിരിക്കാനാണു ഞാനിതെഴുതു
ന്നത്. നിങ്ങളെ ശക്തരാക്കാനാണ്, നശിപ്പി
ക്കാനല്ല ദൈവം എനിക്ക് ആ അധികാരം നൽ
കിയത്.

11സഹോദരരേ, ഇപ്പോൾ ഞാൻ വിട പറ
യുന്നു. പൂർണ്ണരായിരിക്കാൻ ശ്രമിക്കുക. ഞാൻ
പറഞ്ഞവയൊക്കെ ചെയ്യുക. പരസ്പരം അം
ഗീകരിച്ച് സമാധാനത്തോടെ ജീവിക്കുക. അ
പ്പോൾ സ്നേഹത്തിൻെറയും സമാധാനത്തി
ൻെറയും ദൈവം നിങ്ങളോടൊത്തുണ്ടാകും.
12നിങ്ങൾ പരസ്പരം അഭിവാദ്യം ചെയ്യു
മ്പോൾ ഓരോരുത്തർക്കും വിശുദ്ധചുംബനം
നൽകുക. 13നിങ്ങൾക്ക് എല്ലാ വിശുദ്ധരിൽ
നിന്നും അഭിവാദ്യങ്ങൾ. 14കർത്താവായ യേശു
ക്രിസ്തുവിൻെറ കൃപയും ദൈവത്തിൻെറ
സ്നേഹവും പരിശുദ്ധാത്മാവിൻെറ കൂട്ടാ
യ്മയും നിങ്ങളോടെല്ലാവരോടും ഉണ്ടായിരി
ക്കട്ടെ.

# ഗലാത്യർക്ക് എഴുതിയ ലേഖനം

### ഗലാത്യർക്കുള്ള ലേഖനം

1 അപ്പൊസ്തലനായ പൌലൊസിൽനിന്നു
ള്ളത്. അപ്പൊസ്തലനാകാൻ, ഞാൻ മനുഷ്യ
രാൽ തെരഞ്ഞെടുക്കപ്പെട്ടവനല്ല. മനുഷ്യരിൽ
നിന്നും അയയ്ക്കപ്പെട്ടവനുമല്ല. യേശുക്രി
സ്തുവും പിതാവായ ദൈവവുമാണ് എന്നെ
അപ്പൊസ്തലനാക്കിയെടുത്തത്. ദൈവം ഒരുവ
നാണ് യേശുവിനെ മരണത്തിൽനിന്നും ഉയർ
പ്പിച്ചത്.
2ക്രിസ്തുവിൽ എന്നോടൊപ്പമുള്ള എല്ലാ
സഹോദരങ്ങളിൽനിന്നും ആശംസകൾ. ഗലാ
ത്യയിലെ സഭകൾക്കുള്ളതാണ് ഇത്. 3പിതാ
വായ ദൈവവും കർത്താവായ യേശുക്രിസ്തു
വും നിങ്ങൾക്ക് കൃപയും സമാധാനവും നൽ
കട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. 4നമ്മുടെ
പാപങ്ങൾക്കായി യേശു അവനെത്തന്നെ കൊ
ടുത്തു. നാം ജീവിക്കുന്ന ദുഷ്ട ലോകത്തിൽ
നിന്നും മുക്തരാക്കാനാണ് യേശു ഇതു ചെയ്
തത്. അതായിരുന്നു പിതാവായ ദൈവത്തി
ന്റെ അഭീഷ്ടം. 5മഹത്വം എന്നെന്നേക്കും ദൈവ
ത്തിനുള്ളതാകട്ടെ. ആമേൻ.

### ഒരു സത്യസുവിശേഷമേ ഉള്ളൂ

6അല്പ കാലത്തിനു മുമ്പ് തന്നെ പിന്തുടരു
വാൻ ദൈവം നിങ്ങളെ വിളിച്ചു. ക്രിസ്തുവി
ലൂടെ ആഗതമാകുന്ന അവന്റെ കൃപയിലാണ്
അവൻ നിങ്ങളെ വിളിച്ചത്. എന്നാൽ ഇന്നു
ഞാൻ നിങ്ങളെപ്പറ്റി അത്ഭുതാധീനനാണ്! നി
ങ്ങൾ നേരത്തെതന്നെ പിന്തിരിയുകയും വ്യത്യ
സ്ത സുവിശേഷത്തിൽ വിശ്വസിക്കുകയും
ചെയ്യുന്നു. 7യഥാർത്ഥത്തിൽ മറ്റൊരു സത്യ
സുവിശേഷമില്ല. എന്നാൽ ചിലർ നിങ്ങളെ
ആകെ ചിന്താക്കുഴപ്പത്തിലാക്കുകയാണ്. അവർ
ക്രിസ്തുവിന്റെ സുവിശേഷത്തിനു മാറ്റം വരു
ത്തുവാൻ ആഗ്രഹിക്കുന്നു. 8ഞങ്ങൾ നിങ്ങ
ളോടു സത്യസുവിശേഷം പറഞ്ഞു. അതിനാൽ
ഞങ്ങൾ തന്നെയോ, സ്വർഗ്ഗത്തിൽ നിന്നൊരു
ദൂതനോ നിങ്ങളോടു മറ്റൊരു സുവിശേഷം
പറഞ്ഞാൽ അവൻ ശപിക്കപ്പെടും. 9ഞാനിതു
നേരത്തേ പറഞ്ഞിട്ടുണ്ട്. ഇപ്പോൾ വീണ്ടും
പറയുന്നു. നിങ്ങൾ നേരത്തെതന്നെ സുവി
ശേഷം സ്വീകരിച്ചിരുന്നു. രക്ഷപ്രാപിക്കാനുള്ള
മറ്റൊരു മാർഗ്ഗം ഒരുവൻ പറയുന്നുവെങ്കിൽ
അവൻ ശപിക്കപ്പെടും.
10എന്നെ സ്വീകരിക്കുവാൻ ജനങ്ങളെ ഒരു
ക്കുകയാണ് ഞാനെന്നാണോ നിങ്ങൾ ഇപ്പോ
ഴും വിചാരിക്കുന്നത്. അല്ല; 'ദൈവം' ഒരുവനെ
മാത്രമാണ് ഞാൻ പ്രീതിപ്പെടുത്താൻ ശ്രമിക്കു
ന്നത്. ഞാൻ മനുഷ്യരെ പ്രീതിപ്പെടുത്താൻ
ശ്രമിക്കുകയാണോ? ഞാൻ മനുഷ്യരെ പ്രീതി
പ്പെടുത്താനാഗ്രഹിച്ചുവെങ്കിൽ ഞാൻ യേശു
ക്രിസ്തുവിന്റെ ദാസൻ ആകുന്നില്ല.

### പൌലൊസിന്റെ അധികാരം ദൈവദത്തം

11സഹോദരരേ, ഞാൻ നിങ്ങളെ ഉപദേശിച്ച
സുവിശേഷം മനുഷ്യകല്പിതം അല്ല എന്നു
നിങ്ങളറിയണമെന്നു ഞാനാഗ്രഹിക്കുന്നു. 12എ
നിക്കു മനുഷ്യരിൽനിന്നല്ല സുവിശേഷം ലഭി
ച്ചത്. മനുഷ്യരാരും എന്നെ സുവിശേഷം പഠി
പ്പിച്ചില്ല. യേശുക്രിസ്തു എനിക്കതു നൽകി.
ഞാൻ ജനങ്ങളോടു പറയേണ്ട സുവിശേഷം
അവൻ എന്നെ കാണിച്ചു.
13എന്റെ പൂർവ്വ ജീവിതത്തെക്കുറിച്ചു
നിങ്ങൾ കേട്ടിട്ടുണ്ട്. ഞാൻ യെഹൂദ മതത്തിലാ
യിരുന്നു. ദൈവത്തിന്റെ സഭയെ ഞാൻ വളരെ
യേറെ പീഢിപ്പിച്ചു. ഞാൻ സഭയെ ഇല്ലായ്മ
ചെയ്യുവാൻ ശ്രമിച്ചു. 14ഞാൻ യെഹൂദമത
ത്തിലെ ഒരു നേതാവായിക്കൊണ്ടിരിക്കുകയാ
യിരുന്നു. ഞാൻ എന്റെ പ്രായത്തിലുള്ള മറ്റ
നേകം യെഹൂദരേക്കാൾ മെച്ചമായി പ്രവർ
ത്തിച്ചു. നമ്മുടെ പൂർവ്വികരുടെ പരമ്പരാഗത
മായ ചട്ടങ്ങൾ പിന്തുടരാൻ ഞാൻ മറ്റാരെ
ക്കാളും ശ്രമിച്ചു.
15എന്നാൽ ഞാൻ ജനിക്കുന്നതിനു മുൻപേ
ദൈവത്തിനു എന്നെക്കുറിച്ചു പ്രത്യേകമായ
പദ്ധതിയുണ്ടായിരുന്നു. അതിനാൽ ദൈവം
തന്റെ കരുണയാൽ എന്നെ വിളിച്ചു. 16തന്റെ
പുത്രനെക്കുറിച്ചുള്ള സുവിശേഷം ഞാൻ ജാതി
കളുടെ ഇടയിൽ പ്രസംഗിക്കുവാൻ ദൈവം
ആശിച്ചു. അതിനാൽ ദൈവം തന്റെ മകനെക്കു
റിച്ച് എന്നെപഠിപ്പിച്ചു. ദൈവം എന്നെ വിളിച്ച
പ്പോൾ എനിക്ക് ഒരു മനുഷ്യനിൽനിന്നും സഹാ
യമോ ഉപദേശമോ ലഭിച്ചില്ല. 17യെരൂശലേമി
ലുള്ള അപ്പൊസ്തലരെ കാണുവാൻ ഞാൻ
പോയില്ല. ഞാൻ അപ്പൊസ്തലനാകുംമുൻപേ
അവർ അപ്പൊസ്തലന്മാരായിരുന്നു. എന്നാൽ
പകരമായി ഞാൻ അറേബ്യയിലേക്കു പോയി.
പിന്നീട് ഞാൻ ദമസ്കൊസിലേക്ക് മടങ്ങി.
18മൂന്നു വർഷങ്ങൾക്കു ശേഷം ഞാൻ യെരൂശ
ലേമിലേക്കു പോയി. ഞാൻ പത്രൊസിനെ
കാണാനാഗ്രഹിച്ചു. ഞാൻ പത്രൊസിനൊപ്പം
പതിനഞ്ചു ദിവസം താമസിച്ചു. 19യേശു
വിന്റെ സഹോദരനായ യാക്കോബിനെ ഒഴിച്ച്
മറ്റൊരു അപ്പൊസ്തലനെയും ഞാൻ കണ്ടില്ല.
20ഞാൻ എഴുതുന്ന ഈ കാര്യങ്ങൾ പൊളിയ
ല്ലെന്ന് ദൈവത്തിനറിയാം. 21പിന്നീട് സുറിയ,
കിലിക്യാ ഭാഗങ്ങളിലേക്കു പോയി.
22യെഹൂദ്യയിലെ ക്രൈസ്തവ സഭകൾ
എന്നെ നേരത്തെ കണ്ടിട്ടില്ല. 23അവർ എന്നെ
ക്കുറിച്ച് ഇത് കേട്ടിട്ടേയുള്ളൂ: "ഈ മനുഷ്യൻ
നമ്മളെ പീഢിപ്പിക്കുന്നവനാണ്. എന്നാൽ ഒരി
ക്കൽ ഇവൻ നശിപ്പിക്കുവാൻ ആഗ്രഹിച്ച അതേ
വിശ്വാസം തന്നെ ഇപ്പോൾ ജനങ്ങളോടു പറ
യുന്നു." 24ഈ വിശ്വാസികൾ എന്നെപ്രതി ദൈ
വത്തെ പുകഴ്ത്തി.

### മറ്റ് അപ്പൊസ്തലർ പൌലൊസിനെ സ്വീകരിച്ചു

2 പതിനാലു കൊല്ലത്തിനുശേഷം ഞാൻ
വീണ്ടും യെരൂശലേമിലേക്കു തിരികെ

പോയി. ഞാൻ ബർന്നബാസിനോടൊപ്പം
തീത്തൊസിനെയും കൂട്ടിയാണ് പോയത്.
2ഞാൻ പോകണമെന്നു ദൈവം കാണിച്ചതു
കൊണ്ടാണ് ഞാൻ പോയത്. വിശ്വാസികളുടെ
നേതാവായിരുന്നവരുടെ അടുത്ത് ഞാൻ
പോയി. ഞാൻ ഒറ്റയ്ക്കായപ്പോൾ ആ മനുഷ്യ
രോട് ഞാൻ ജാതികളോടു പ്രസംഗിക്കുന്ന
സുവിശേഷം പറഞ്ഞു. എൻെറപ്രവൃത്തി, പണ്ട
ത്തെയും ഇപ്പോഴത്തെയും നിഷ്ഫലമാകാതി
രിക്കാൻ, ഞാൻ പ്രസംഗിക്കുന്നത് അവർ മന
സ്സിലാക്കണമെന്നു ഞാൻ ആഗ്രഹിച്ചു. തീ
ത്തൊസ് എന്നോടൊപ്പം ഉണ്ടായിരുന്നു. അവൻ
ഒരു യവനനാണ്. 3-4എന്നാൽ ഈ നേതാക്കൾ
തീത്തൊസിനോടുപോലും പരിച്ഛേദന നട
ത്താൻ നിർബന്ധിച്ചില്ല. ഞങ്ങൾക്ക് ഈ കാര്യ
ങ്ങളെപ്പറ്റി സംസാരിക്കേണ്ടത് ആവശ്യമായി
രുന്നു. കാരണം, ചില കപട സഹോദരന്മാർ
ഞങ്ങളുടെ സമൂഹത്തിൽ രഹസ്യമായി പ്രവേ
ശിച്ചിരുന്നു. ക്രിസ്തുവിൽ ഞങ്ങൾക്കുള്ള സ്വാ
തന്ത്ര്യത്തെപ്പറ്റി അറിയുവാൻ അവർ ചാരന്മാരെ
പ്പോലെ വന്നു. 5എന്നാൽ ആ കപട സഹോദര
ന്മാർക്ക് ആവശ്യമുള്ളത് ഒന്നും ഞങ്ങൾ സമ്മതി
ച്ചില്ല. സുവിശേഷത്തിൻെറ സത്യം നിങ്ങൾ
ക്കായി തുടരുവാൻ ഞങ്ങൾ ആഗ്രഹിച്ചു.

6പ്രധാനരെന്നു കാണപ്പെട്ട ആൾക്കാർ ഞാൻ
പ്രസംഗിക്കുന്ന സുവിശേഷം മാറ്റിയില്ല.(അവർ
"പ്രധാനരോ അപ്രധാനരോ" എന്നത് എനി
ക്കൊരുകാര്യമല്ല. ദൈവത്തിന് എല്ലാവരും സമ
ന്മാരാണ്)7എന്നാൽ ഈ നേതാക്കൾ, പത്രൊസി
നെപ്പോലെ എനിക്കും ഒരു പ്രത്യേക ജോലി
നൽകിയിട്ടുണ്ടെന്നു കണ്ടു. യെഹൂദരോടു സു
വിശേഷം അറിയിക്കുവാനുള്ള ജോലി ദൈവം
പത്രൊസിനു നൽകി. അതുപോലെ, ജാതിക
ളോട് സുവിശേഷം പ്രസംഗിക്കുവാനുള്ള
ജോലി ദൈവം എനിക്കു നൽകി. 8ഒരു അപ്പൊ
സ്തലനായി പ്രവർത്തിക്കാനുള്ള ശക്തി
ദൈവം പത്രൊസിനു നൽകി. യെഹൂദർക്കു
വേണ്ടിയുള്ള ഒരു അപ്പൊസ്തലനാണ് പത്രൊ
സ്. ദൈവം എനിക്കും ഒരു അപ്പൊസ്തലനാകാ
നുള്ള ശക്തി നൽകി. എന്നാൽ യെഹൂദരല്ലാത്ത
വർക്കു വേണ്ടിയുള്ള ഒരു അപ്പൊസ്തലനാണ്
ഞാൻ. 9യാക്കോബും പത്രൊസും യോഹന്നാനു
മാണ് നേതാക്കളായി കാണപ്പെടുന്നത്. എനി
ക്കും ഇതിനുള്ള പ്രത്യേക വരം ദൈവം തന്നിട്ടു
ണ്ടെന്ന് അവർ കണ്ടു. അതിനാൽ അവർ എന്നെ
യും ബർന്നബാസിനെയും സ്വീകരിച്ചു. "ബർ
ന്നബാസേ, പൌലൊസേ നിങ്ങൾ യെഹൂദര
ല്ലാത്തവരുടെ അടുക്കലേക്കു പോകണമെന്ന്
ഞങ്ങൾ സമ്മതിക്കുന്നു. ഞങ്ങൾ യെഹൂദരുടെ
അടുത്തേക്കു പൊയ്ക്കൊള്ളാം." എന്ന് പത്രൊ
സും യാക്കോബും യോഹന്നാനും പറഞ്ഞു.

10ഒരു കാര്യം മാത്രമേ ഞങ്ങളോടവർ അഭ്യർ
ത്ഥിച്ചുള്ളൂ, പാവങ്ങളെ സഹായിക്കാൻ ഓർക്ക
ണമെന്ന്. ഇതാണ് ഞാൻ യഥാർത്ഥത്തിൽ
ചെയ്യാൻ അഗ്രഹിച്ചതും.

### പത്രൊസിനു തെറ്റിയെന്നു പൌലൊസ് തെളിയിക്കുന്നു

11പത്രൊസ് അന്ത്യൊക്ക്യയിൽവന്ന് തെറ്റായി
ചിലതു ചെയ്തു. അവനു തെറ്റിപ്പോയതു
കൊണ്ട് ഞാൻ പത്രൊസിനെതിരായിരുന്നു.
12ഇതാണ് സംഭവിച്ചത്. പത്രൊസ് അന്ത്യൊക്ക്യ
യിൽ ആദ്യം വന്നപ്പോൾ ജാതികളോടു കൂടെ
അവൻ ഭക്ഷിക്കുകയും ഇടപെടുകയും ചെ
യ്തു. എന്നാൽ യാക്കോബ് അയച്ച ഏതാനും
യെഹൂദർ അവിടേക്കു വന്നപ്പോൾ പത്രൊസ്
ജാതികളോടൊന്നിച്ചുള്ള ഭോജനം നിർത്തി.
പത്രൊസ് ജാതികളുടെ ഇടയിൽനിന്നും സ്വയം
ഒഴിഞ്ഞുമാറി. എല്ലാ ജാതികളും പരിച്ഛേദന
കഴിക്കണം എന്നു വിശ്വസിക്കുന്ന ആ യെഹൂ
ദരെ പത്രൊസിന് ഭയമായിരുന്നു. 13അതിനാൽ
പത്രൊസ് ഒരു കപട ഭക്തിക്കാരനായിരുന്നു.
ഇതര യെഹൂദ വിശ്വാസികളും പത്രൊസി
നൊപ്പം ചേർന്നു. അതിനാൽ അവരും കപട
ഭക്തിക്കാരായിരുന്നു. ബർന്നബാസുപോലും
യെഹൂദരുടെ ഈ പ്രവൃത്തിയിൽ സ്വാധീനിക്ക
പ്പെട്ടു. 14ഈ യെഹൂദർ ചെയ്തതെന്തെന്നു
ഞാൻ കണ്ടു. സുവിശേഷത്തിൻെറ സത്യം
അവർ പിന്തുടരുന്നില്ല. എല്ലാ യെഹൂദരും കേൾ
ക്കത്തക്കവിധത്തിൽ ഞാൻ പത്രൊസിനോടു
പറഞ്ഞു. "പത്രൊസേ നീ ഒരു യെഹൂദനാണ്.
എന്നാൽ ഒരു യെഹൂദനെപ്പോലെ ജീവിക്കു
ന്നില്ല. നീ ജാതികളിൽ ഒരുവനെപ്പോലെയാണ്
ജീവിക്കുന്നത്. അപ്പോൾ ജാതികളെ യെഹൂദരെ
പ്പോലെ ജീവിക്കാൻ നിർബന്ധിക്കുന്നത്
എന്തിന്?"

15നമ്മൾ യെഹൂദർ ജാതികളായോ പാപിക
ളായോ അല്ല ജനിച്ചത്. നമ്മൾ യെഹൂദരായാണ്
ജനിച്ചത്. 16പക്ഷേ ന്യായപ്രമാണം പിന്തുടർന്ന
തുകൊണ്ട് ഒരാൾ ദൈവമുമ്പാകെ നീതികരിക്ക
പ്പെടുകയില്ല എന്ന് നമുക്കറിയാം. യേശുക്രി
സ്തുവിലുള്ള വിശ്വാസമാണ് ഒരുവനെ ദൈവ
മുമ്പാകെ നീതീകരിക്കുന്നത്. അതിനാൽ നാമും
ക്രിസ്തുയേശുവിൽ വിശ്വസിച്ചു. കാരണം
നാം ദൈവമുമ്പാകെ നീതീകരിക്കപ്പെടണം. അ
ങ്ങനെ നാം ദൈവമുമ്പാകെ നീതീകരിക്കപ്പെ
ട്ടു, ന്യായപ്രമാണം പാലിച്ചതുകൊണ്ടല്ല, ക്രി
സ്തുവിൽ വിശ്വസിച്ചതു കൊണ്ടുമാത്രം.
ന്യായപ്രമാണം പാലിക്കുന്നതിനാൽ ഒരുവനും
നീതീകരിക്കപ്പെടില്ല.

17നാം യെഹൂദർ ക്രിസ്തുവിലേക്കു വന്നത്,
ദൈവമുമ്പാകെ നീതികരിക്കപ്പെടാനാണ്. അ
തിനാൽ നാമും പാപികളായിരുന്നു എന്നു
വ്യക്തം. ക്രിസ്തു പാപത്തെ പ്രോത്സാഹിപ്പി
ക്കുന്നു എന്നതിനു അർത്ഥമുണ്ടോ? തീർച്ച
യായും ഇല്ല. 18ഞാനുപേക്ഷിച്ച കാര്യങ്ങൾ
വീണ്ടും പഠിപ്പിക്കുവാൻ തുടങ്ങുകവഴി ഞാൻ
എന്നെത്തന്നെ പാപത്തിനു ഏല്പിച്ചു കൊടു
ക്കുകയാണ്. 19ന്യായപ്രമാണത്തിനുവേണ്ടി
ജീവിക്കുന്നതു ഞാൻ നിർത്തി. ന്യായപ്രമാണ
മാണ് എന്നെ കൊന്നത്. ദൈവത്തിനുവേണ്ടി
ജീവിക്കത്തക്കവണ്ണം ഞാൻ ന്യായപ്രമാണ
ത്തിനു മരിച്ചു. ഞാൻ ക്രിസ്തുവിനൊപ്പം കുരി
ശിൽ കൊല്ലപ്പെട്ടു. 20അതിനാൽ ഞാൻ ഈ
ജീവിക്കുന്ന ജീവിതം യഥാർത്ഥത്തിൽ എൻേറ
തല്ല- ക്രിസ്തുവാണ് എന്നിൽ ജീവിക്കുന്നത്.
ഞാനിപ്പോഴും എൻെറ ശരീരത്തിൽ ജീവി
ക്കുന്നു എന്നുവരികിലും വിശ്വാസം കൊണ്ട്
ഞാൻ ദൈവത്തിൻെറ പുത്രനിൽ ജീവിക്കുന്നു.
യേശുവാണ് എന്നെ സ്നേഹിച്ചത്. എന്നെ
രക്ഷിക്കാനായി അവൻ സ്വയം നൽകി.21ഈ
ദാനം ദൈവത്തിൽനിന്നുള്ളതാണ്. ആ ദാനം
ഞാൻ നിരാകരിക്കുന്നില്ല. എന്തുകൊണ്ടെ
ന്നാൽ, ന്യായപ്രമാണം നമ്മെ ദൈവമുമ്പാകെ
നീതീകരിക്കുമായിരുന്നെങ്കിൽ ക്രിസ്തു നമുക്കു
വേണ്ടി മരിക്കേണ്ടിവരുമായിരുന്നില്ല.

## വിശ്വാസം വഴിയാണ് ദൈവാ നുഗ്രഹം വരുന്നത്

3 യേശുക്രിസ്തുവിൻെറ കുരിശിലെ മരണം
ഗലാത്യയിലെ ജനങ്ങളോടു വളരെ വ്യക്ത
മായി പറയപ്പെട്ടതാണ്. എന്നാൽ നിങ്ങൾ
വളരെ ഭോഷന്മാരാണ്. 2നിങ്ങളെ കബളിപ്പിക്കു
വാൻ ചിലരെ നിങ്ങൾഅനുവദിച്ചു. ഈ ഒരു
കാര്യം എന്നോടു പറയുക: നിങ്ങൾ എങ്ങനെ
യാണ് പരിശുദ്ധാത്മാവിനെ സ്വീകരിച്ചത്?
ന്യായപ്രമാണം പാലിച്ചതു കൊണ്ടാണോ
ആത്മാവിനെ നിങ്ങൾക്കു കിട്ടിയത്? അല്ല!
സുവിശേഷം കേട്ടതുകൊണ്ടാണോ നിങ്ങൾ
ആത്മാവിനെ സ്വീകരിച്ചതും വിശ്വസിച്ചതും?
3ആത്മാവുകൊണ്ട് നിങ്ങളുടെ ജീവിതം ക്രി
സ്തുവിൽ തുടങ്ങി. ഇപ്പോൾ നിങ്ങളുടെ തന്നെ
ശക്തിയാൽ അതു തുടരുവാൻ നിങ്ങൾ ശ്രമി
ക്കുമെന്നോ? അതു ഭോഷത്തമാണ്. 4നിങ്ങൾ
വളരെ അനുഭവിച്ചതാണ്. ആ അനുഭവങ്ങള
ത്രയും ഫലശൂന്യമാക്കണമെന്നോ? അതു വ്യർ
ത്ഥമാക്കപ്പെടുകയില്ലെന്ന് ഞാൻ പ്രതീക്ഷി
ക്കുന്നു. 5നിങ്ങൾ ന്യായപ്രമാണം പിന്തുടർന്ന
തുകൊണ്ടാണോ ദൈവം ആത്മാവിനെ തന്നത്?
അല്ല! നിങ്ങൾ ന്യായപ്രമാണം പിന്തുടർന്നതു
കൊണ്ടാണോ ദൈവം നിങ്ങളുടെ ഇടയിൽ
അത്ഭുതങ്ങൾ പ്രവർത്തിച്ചത്? അല്ല! നിങ്ങൾ
സുവിശേഷം കേട്ടു വിശ്വസിച്ചതുകൊണ്ട്
ദൈവം അവൻെറ ആത്മാവിനെ നിങ്ങൾക്കു
തരികയും അത്ഭുതങ്ങൾ പ്രവർത്തിക്കുകയും
ചെയ്തു.

6അതേ കാര്യങ്ങളാണു അബ്രാഹാമിനെക്കു
റിച്ച് തിരുവെഴുത്തുകളിൽ പറയുന്നത്, "അബ്രാ
ഹാം ദൈവത്തെ വിശ്വസിച്ചു. ദൈവം അബ്രാ
ഹാമിൻെറ വിശ്വാസത്തെ സ്വീകരിച്ചു. അത്
അബ്രാഹാമിനെ ദൈവമുമ്പാകെ നീതീക
രിച്ചു." *7അതിനാൽ വിശ്വാസമുള്ള ആൾക്കാ
രാണ് അബ്രാഹാമിൻെറ യഥാർത്ഥ മക്കൾ.
8ഭാവിയിൽ സംഭവിക്കുന്നതെന്താണെന്നു തിരു
വെഴുത്തുകൾ പറയുന്നു. ദൈവം ജാതികളെ
അവരുടെ വിശ്വാസം വഴി നീതീകരിക്കും എന്ന്
തിരുവെഴുത്ത് പറയുന്നു. ഈ സുവിശേഷം
തിരുവെഴുത്തുകൾ പറയുന്നതു പോലെ അ
ബ്രാഹാമിനോടു നേരത്തേ പറഞ്ഞിരുന്നു. "അ
ബ്രാഹാമേ, ഭൂമിയിലെ എല്ലാ ജനതയെയും
അനുഗ്രഹിക്കാൻ ദൈവം നിന്നെ ഉപയോഗി
ക്കും."* 9അബ്രാഹാം അതു വിശ്വസിച്ചു. അ
ബ്രാഹാം വിശ്വസിച്ചതു കൊണ്ട് അനുഗൃഹീത
നായി. അതു തന്നെയാണിന്നും. വിശ്വസിക്കുന്ന
എല്ലാവരും അബ്രാഹാം അനുഗ്രഹിക്കപ്പെട്ടതു
പോലെ അനുഗൃഹീതരാകും.

10എന്നാൽ ദൈവമുമ്പാകെ നീതീകരിക്കപ്പെ
ടുന്നതിന് ന്യായപ്രമാണം പിന്തുടരുന്നവർ ഒരു
ശാപത്തിൻകീഴിലാണ്. എന്തുകൊണ്ടെന്നാൽ
തിരുവെഴുത്തുകൾ പറയുന്നു, "ന്യായപ്രമാണ
ത്തിൽ എഴുതപ്പെട്ടിരിക്കുന്ന കാര്യങ്ങളെല്ലാം
ഒരു വ്യക്തി ചെയ്യണം. *അവൻ എപ്പോഴും
അനുസരിക്കുന്നില്ലെങ്കിൽ അവൻ ഒരു ശാപ
ത്തിൻകീഴിലാണ്." 11അതിനാൽ ഒരു വ്യക്തി
യും ന്യായപ്രമാണം മൂലം ദൈവമുമ്പാകെ
നീതീകരിക്കപ്പെടില്ല എന്നു വ്യക്തമാണ്. "വി
ശ്വാസം കൊണ്ട് ദൈവസമക്ഷം നീതീകരിക്ക
പ്പെട്ടവൻ നിത്യം ജീവിക്കും."* എന്ന് തിരുവെഴു
ത്തുകൾ പറയുന്നു. 12ന്യായപ്രമാണവും വി
ശ്വാസവും ഒന്നല്ല; അതു മറ്റൊരു പാതയാണ്
ഉപയോഗപ്പെടുത്തുന്നത്. ന്യായപ്രമാണം പറ
യുന്നു, "ന്യായപ്രമാണാനുഷ്ഠാനത്താൽ ജീ
വൻ കണ്ടെത്താൻ ആഗ്രഹിക്കുന്നവൻ ന്യായ
പ്രമാണം പറയുന്ന കാര്യങ്ങൾ ചെയ്യണം."*
13ന്യായപ്രമാണം ഒരു ശാപം നമ്മിലേക്കിട്ടു.
എന്നാൽ ക്രിസ്തു നമുക്കായി സ്വയം ആ
ശാപത്തിനു വിധേയനായി. അതിനാൽ
അവൻ ആ ശാപം നമ്മിൽനിന്നും എടുത്തു
മാറ്റി "ഒരുവൻെറ ശരീരം മരത്തിൽ തൂക്കിയിട്ടി
രിക്കുന്നെങ്കിൽ ആ വ്യക്തി ഒരു ശാപത്തിൻ
കീഴിലാണ്" എന്ന് തിരുവെഴുത്തിൽ എഴുത
പ്പെട്ടിരിക്കുന്നു. 14ദൈവം അബ്രാഹാമിനു
വാക്കു കൊടുത്തതു പോലെ ദൈവാനുഗ്രഹം
കിട്ടത്തക്കവിധം ക്രിസ്തു എല്ലാം ചെയ്തു.
അനുഗ്രഹം ക്രിസ്തു വഴിയാണ് വരുന്നത്.
ക്രിസ്തു നമുക്കുവേണ്ടി മരിച്ചതിനാൽ ദൈവം
വാഗ്ദാനം ചെയ്ത പരിശുദ്ധാത്മാവിനെ
നമുക്ക് കിട്ടി. വിശ്വസിക്കുന്നതുവഴി ഈ വാ
ഗ്ദാനം നമുക്കു ലഭിക്കുന്നു.

## ന്യായപ്രമാണവും വാഗ്ദത്തവും

15സഹോദരീസഹോദരന്മാരേ ഈ ഒരു ഉദാ
ഹരണം നൽകുവാൻ എന്നെ അനുവദിക്കുക.
ഒരുവൻ മറ്റൊരുവനുമായി നടത്തുന്ന നിയമ
ത്തെക്കുറിച്ചു വിചാരിക്കുക. ആ നിയമം ഔ
ദ്യോഗികമായി അംഗീകരിച്ചശേഷം യാതൊരു
വനും ആ നിയമത്തിൽ എന്തെങ്കിലും കൂട്ടിച്ചേർ
ക്കാൻ സാദ്ധ്യമല്ല. 16ദൈവം അബ്രാഹാമി
നോടും അവൻെറ സന്തതിയോടും വാഗ്ദാനം
ചെയ്തു. "നിൻെറ സന്തതികളോടും" എന്നു
ദൈവം പറഞ്ഞില്ല. (അത് അനേകം പേരെ
അർത്ഥമാക്കും. എന്നാൽ ദൈവം പറഞ്ഞത് എ
ന്തെന്നാൽ "നിൻെറ സന്തതിയോടും" എന്നാ
ണ്. ഇത് ഒരു വ്യക്തിയെന്നാണ് അർത്ഥമാക്കു
ന്നത്. അത് കിസ്തുവാണ്.) 17ഇതാണ് ഞാനർ
ത്ഥമാക്കുന്നത്. ന്യായപ്രമാണം പ്രയോഗത്തിൽ
കൊണ്ടുവരുന്നതിനു വളരെ മുൻപേ ദൈവം
അബ്രാഹാമിനു വാഗ്ദാനം നൽകി. നാനൂറ്റി
മുപ്പത് വർഷങ്ങൾക്കുശേഷമാണ് ന്യായപ്ര
മാണം വന്നത്. അതിനാൽ ന്യായപ്രമാണ
ത്തിന് ദൈവം അബ്രാഹാമിനു നൽകിയ വാഗ്
ദാനം ലംഘിക്കുവാനോ നിയമം റദ്ദു ചെയ്യാ
നോ സാദ്ധ്യമല്ല. 18ദൈവം വാഗ്ദാനം ചെയ്ത
കാര്യങ്ങൾ ന്യായപ്രമാണം പിന്തുടരുക വഴി
നേടാൻ കഴിയുമോ? ഇല്ല! ന്യായപ്രമാണാനു
സരണത്താൽ അക്കാര്യങ്ങൾ നമുക്കു ലഭിക്കു
മെങ്കിൽ ദൈവത്തിൻെറ വാഗ്ദാനം അത് നമു
ക്കു തരില്ല. എന്നാൽ ദൈവം അബ്രാഹാമിനു
കൊടുത്ത വാഗ്ദാനത്തിലൂടെ, തൻെറ അനുഗ്ര
ഹങ്ങൾ തടസ്സമേതുമില്ലാതെ ദയാപൂർവ്വം
കൊടുത്തു.

19അപ്പോൾ എന്തിനു വേണ്ടിയാണ് ന്യായപ്ര
മാണം? ജനങ്ങൾ ചെയ്യുന്ന ദുഷ്കർമ്മങ്ങൾ
വെളിവാക്കുവാനാണ് ന്യായപ്രമാണം. അബ്രാ
ഹാമിൻെറ പ്രത്യേകപിന്തുടർച്ചാവകാശി വന്ന
തുവരെ ന്യായപ്രമാണം തുടർന്നു. ഈ പിന്തു
ടർച്ചാവകാശിയെപ്പറ്റിയാണ് ദൈവത്തിൻെറ
വാഗ്ദാനം. ദൂതന്മാർ വഴിയാണ് ന്യായപ്ര

---

**"അബ്രാഹാം ... നീതീകരിച്ചു"** ഉല്പ. 15:6.

**"അബ്രാഹാമേ ... ഉപയോഗിക്കും"** ഉല്പ. 12:3.

**ന്യായപ്രമാണത്തിൽ ... ചെയ്യണം"** ആവ. 27:26.

**"വിശ്വാസം ... ജീവിക്കും"** ഹബ. 2:4, റോമ:1:7.

**"ന്യായപ്രമാണാനുഷ്ഠാനത്താൽ ... ചെയ്യണം"** ലേവ്യ. 18:5.

മാണം നൽകപ്പെട്ടത്. ന്യായപ്രമാണം മനുഷ്യ
ർക്ക് കൈമാറാൻ ദൂതന്മാർ മോശെയെ ഇടനില
ക്കാരനാക്കി .20എന്നാൽ ദൈവം ഒരുവനെ ഉള്ളൂ
എന്നതുകൊണ്ടും ഒരു ഭാഗമേ ഉള്ളതെന്നു വരു
മ്പോഴും ഒരു ഇടനിലക്കാരൻെറ ആവശ്യമില്ല.

### മോശെയുടെ നിയമത്തിൻെറ ആവശ്യകത

21ദൈവത്തിൻെറ വാഗ്ദാനങ്ങൾക്കെതിരാണ്
ഈ ന്യായപ്രമാണം എന്ന് ഇതർത്ഥമാക്കു
ന്നുണ്ടോ? ഇല്ല! ജീവൻ പ്രദാനം ചെയ്യുന്ന
ഒരു ന്യായപ്രമാണം ഉണ്ടെന്നു വരികിൽ നാം
ആ ന്യായപ്രമാണം വഴി ദൈവമുമ്പാകെ നീതീ
കരിക്കപ്പെട്ടേനെ. 22എന്നാൽ ഇതു ശരിയല്ല,
കാരണം സർവ്വരും പാപത്താൽ ബന്ധനത്തി
ലാക്കപ്പെട്ടിരിക്കുന്നു എന്നാണ് തിരുവെഴുത്തു
കൾ പറയുന്നത്. എന്താണ് തിരുവെഴുത്തുകൾ
ഇങ്ങനെ പറയുന്നത്? വിശ്വാസം വഴി വാ
ഗ്ദാനം നൽകപ്പെടുന്നതു കൊണ്ടാണ് അത്.
യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവർക്കാണ്
വാഗ്ദാനം നൽകിയത്.

23ഈ വിശ്വാസം വരുന്നതിനു മുൻപേ നാമെ
ല്ലാവരും ന്യായപ്രമാണം മൂലം തടവുകാരാക്ക
പ്പെട്ടിരിക്കുകയായിരുന്നു. വന്നു കൊണ്ടിരി
ക്കുന്ന, ആ വിശ്വാസത്തിൻെറ വീഥി ദൈവം
നമ്മെ കാണിക്കും വരെ നമുക്ക് സ്വാതന്ത്ര്യമി
ല്ലായിരുന്നു. 24അപ്പോൾ ക്രിസ്തു വരുന്നിടം
വരെ ന്യായപ്രമാണമായിരുന്നു നമ്മുടെ രക്ഷി
താവ്. ക്രിസ്തുവന്നതിനുശേഷം നമുക്ക് വിശ്വാ
സം വഴി ദൈവമുമ്പാകെ നീതീകരിക്കപ്പെടാൻ
കഴിയും. 25ഇപ്പോൾ വിശ്വാസത്തിൻെറ വഴി
ആഗതമായിരിക്കുന്നു. അതിനാൽ നാം നിയമ
ത്തിൻെറ കീഴിൽ ജീവിക്കുന്നില്ല.

26-27നിങ്ങൾ എല്ലാവരും ക്രിസ്തുവിൽ ജ്ഞാ
നസ്നാനം ഏറ്റിരിക്കുന്നു. അതിനാൽ നിങ്ങളെ
ല്ലാവരും ക്രിസ്തുവിനെ ധരിക്കപ്പെട്ടിരിക്കുന്നു.
ക്രിസ്തുയേശുവിലുള്ള വിശ്വാസം വഴി നിങ്ങ
ളെല്ലാം ദൈവമക്കളാണെന്ന് ഇത് വ്യക്തമാ
ക്കുന്നു. 28ഇപ്പോൾ ക്രിസ്തുവിൽ യെഹൂദനും
യവനനും തമ്മിൽ വ്യത്യാസമില്ല. അടിമകളും
സ്വതന്ത്രനും തമ്മിൽ വ്യത്യാസമില്ല. പുരുഷനും
സ്ത്രീയും തമ്മിൽ വേർതിരിവില്ല. നിങ്ങൾ
എല്ലാവരും ക്രിസ്തുയേശുവിൽ ഒന്നാണ്.
29നിങ്ങൾ ക്രിസ്തുവിനുള്ളവരാണ്. അതിനാൽ
നിങ്ങൾ അബ്രാഹാമിൻെറ സന്തതികളാണ്.
ദൈവം അബ്രാഹാമിനു നൽകിയ വാഗ്ദാനം
കൊണ്ടാണ് നിങ്ങൾക്ക് എല്ലാ ദൈവാനുഗ്രഹ
ങ്ങളും കിട്ടിയത്.

4 നിങ്ങളോടു ഞാനിതു പറയാൻ ആഗ്രഹി
ക്കുന്നു. അനന്തരാവകാശി ഒരു കുട്ടിയായി
രിക്കേ ഒരടിമയിൽനിന്നും അവന് ഒരു വ്യത്യാ
സവുമില്ല. അനന്തരാവകാശി എല്ലാ ഉടമസ്ഥാ
വകാശങ്ങളും വഹിക്കുന്നു എന്നതു പ്രശ്നമല്ല.
2എന്തുകൊണ്ടെന്നാൽ അവൻ കുട്ടിയായിരിക്കേ
അവനെ സംരക്ഷിക്കുന്ന എല്ലാവരെയും അവൻ
അനുസരിക്കേണ്ടതുണ്ട്. എന്നാൽ പിതാവ്
നിശ്ചയിച്ച പ്രായമാകുമ്പോൾ അവൻ സ്വത
ന്ത്രനാകും. 3അതു തന്നെയാണു നമ്മുടേയും
സ്ഥിതി. നാമും ഒരിക്കൽ കുട്ടികളെപ്പോലെയാ
യിരുന്നു. ഈ ലോകത്തിൻെറ നിരുപയോഗ
മായ നിയമങ്ങളുടെ അടിമകളായിരുന്നു നാം.
4എന്നാൽ ശരിയായ സമയം ആഗതമായപ്പോൾ
ദൈവം അവൻെറ പുത്രനെ അയച്ചു. ദൈവ
പുത്രൻ ഒരു സ്ത്രീയിൽനിന്നും ജനിച്ചു. ദൈവ
പുത്രൻ ന്യായപ്രമാണത്തിനു വിധേയനായി
ജീവിച്ചു. 5ന്യായപ്രമാണത്തിനധീനരായിരുന്ന
ജനങ്ങളുടെ സ്വാതന്ത്ര്യത്തെ വാങ്ങുവാൻ
തക്കവിധമാണ് ദൈവം ഇതു ചെയ്തത്. നമ്മെ
അവൻെറ മക്കളാക്കുകയായിരുന്നു ദൈവത്തി
ൻെറ ഉദ്ദേശ്യം.

6നിങ്ങൾ ദൈവമക്കളാണ്. അതിനാലാണ്
നിങ്ങളുടെ ഹൃദയത്തിലേക്ക് ദൈവം തൻെറ
പുത്രൻെറ ആത്മാവിനെ അയച്ചത്. ആത്മാവ്
കേണു വിളിക്കുന്നു. “അപ്പാ, പ്രിയ പിതാവേ.”
7അതിനാൽ ഇനിമേൽ നിങ്ങൾ അടിമകളല്ല.
നിങ്ങൾ മക്കളാകുന്നു. താൻ വാഗ്ദാനം ചെയ്ത
കാര്യങ്ങൾ ദൈവം നിനക്കുതരും. കാരണം നീ
അവൻെറ കുട്ടിയാണ്.

### ഗലാത്യരോടുള്ള പൌലൊസിൻെറ സ്നേഹം

8പണ്ട് നിങ്ങൾക്ക് ദൈവത്തെ അറികയില്ലാ
യിരുന്നു. യഥാർത്ഥമല്ലാത്ത ദൈവങ്ങൾക്കു നി
ങ്ങൾ അടിമകളായിരുന്നു. 9എന്നാൽ യഥാർത്ഥ
ദൈവത്തെ നിങ്ങൾ ഇപ്പോൾ അറിയുന്നു.
സത്യത്തിൽ ദൈവത്തിനാണ് നിങ്ങളെ അറി
യാവുന്നത്. അതിനാൽ മുമ്പ് പിന്തുടർന്നിരുന്ന
ദുർബ്ബലവും ഉപയോഗ യോഗ്യവുമല്ലാത്ത ആ
ചട്ടങ്ങളിലേക്ക് നിങ്ങളെന്തിനു മടങ്ങണം? വീ
ണ്ടും നിങ്ങൾക്ക് അക്കാര്യങ്ങളുടെ അടിമയാ
കണോ10പ്രത്യേക ദിവസങ്ങളെക്കുറിച്ചും മാസ
ങ്ങളെക്കുറിച്ചും പ്രത്യേക സന്ദർഭങ്ങളെക്കു
റിച്ചും വർഷങ്ങളെക്കുറിച്ചും ന്യായപ്രമാണം
ഉപദേശിക്കുന്നത് നിങ്ങൾ ഇപ്പോഴും പിന്തുട
രുന്നു. 11ഞാൻ നിങ്ങൾക്ക്വേണ്ടി ഭയക്കുന്നു.
നിങ്ങൾക്കുവേണ്ടിയുള്ള എൻെറ പ്രയത്നം വ്യർ
ത്ഥമാകുമോ എന്നു ഞാൻ ഭയക്കുന്നു.

12സഹോദരരേ, ഞാനും ഒരിക്കൽ നിങ്ങളെ
പ്പോലെയായിരുന്നു. അതിനാൽ നിങ്ങളും
എന്നെപ്പോലെയാകുക. നേരത്തേ നിങ്ങളെ
നിക്കു വളരെ നല്ലവരായിരുന്നു. 13എന്തുകൊ
ണ്ടാണ് ഞാനാദ്യതവണ നിങ്ങളുടെയടുത്തേ
ക്കു വന്നതെന്നു നിങ്ങൾ ഓർക്കുന്നുണ്ടാകു
മല്ലോ? കാരണം ഞാൻ രോഗിയായിരുന്നു.
ഞാൻ നിങ്ങളോട് സുവിശേഷം പ്രസംഗിച്ച
പ്പോഴായിരുന്നു അത്. 14എൻെറ രോഗം നിങ്ങൾ
ക്കൊരു വലിയ ഭാരമായിരുന്നിരിക്കാം. എന്നാൽ
എന്നോട് നിങ്ങൾ ഒരു വെറുപ്പും കാണിച്ചില്ല.
നിങ്ങൾ എന്നെ തിരസ്കരിച്ചില്ല. ദൈവത്തിൽ
നിന്നുള്ള ഒരു ദൂതനെ എന്നവണ്ണമാണ് നിങ്ങൾ
എന്നെ സ്വാഗതം ചെയ്തത്. ഞാൻ യേശു
ക്രിസ്തുവെന്ന പോലെയാണ് നിങ്ങൾ എന്നെ
സ്വീകരിച്ചത്. 15അപ്പോൾ നിങ്ങൾ വളരെ
സന്തുഷ്ടരായിരുന്നു. എവിടെപ്പോയി ആ സ
ന്തോഷം? എന്നെ സഹായിക്കാൻ സാദ്ധ്യമായ
തൊക്കെയും നിങ്ങൾ ചെയ്തത് ഞാനോർ
ക്കുന്നു. കഴിയുമെങ്കിൽ നിങ്ങൾ നിങ്ങളുടെ
കണ്ണുകൾ ചൂഴ്ന്നെടുത്ത് എനിക്കു തന്നേനെ.
16എന്നാൽ ഇപ്പോൾ ഞാൻ സത്യം പറഞ്ഞതു
കൊണ്ട് നിങ്ങളുടെ ശത്രുവായി എന്നാണോ?

17നിങ്ങളെ പ്രേരിപ്പിക്കാൻ അവർ കഠിന
യത്നം നടത്തുന്നു. എന്നാൽ ഇതു നിങ്ങൾക്കു
നല്ലതല്ല. നിങ്ങളെ സ്വാധീനിക്കാൻ ആഗ്രഹി
ക്കുന്നവർ നിങ്ങളെ ഞങ്ങൾക്കെതിരാക്കാൻ
ശ്രമിക്കുന്നു. നിങ്ങൾ അവരെയല്ലാതെ മറ്റാരെ
യും പിന്തുടരാതിരിക്കാൻ അവർ ആഗ്രഹി
ക്കുന്നു. 18ആൾക്കാരുടെ ലക്ഷ്യം നല്ലതാണെ
ങ്കിലേ അവർക്ക് നിങ്ങളിലുള്ള താല്പര്യവും
നന്നാകൂ. ഇത് എല്ലായ്പ്പോഴും ശരിയാണ്.

ഞാൻ നിങ്ങളുടെ ഒപ്പം ഉള്ളപ്പോഴും അകലെ
ആയിരിക്കുമ്പോഴും ഇതു ശരിയാണ്.19എന്റെ
കുഞ്ഞുങ്ങളേ, ഒരമ്മയുടെ പ്രസവവേദന
പോലെ എനിക്കു നിങ്ങളെക്കുറിച്ച് വേദന
തോന്നുന്നു. നിങ്ങൾ ക്രിസ്തുവിനെപ്പോലെ
യാകുംവരെ എനിക്കിത് അനുഭവപ്പെടും.
20ഇപ്പോൾ എനിക്കു നിങ്ങളോടുകൂടെ ആയിരി
ക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. അപ്പോൾ
എന്റെ സംസാരരീതിയും മാറ്റാമെന്നു തോ
ന്നുന്നു. നിങ്ങൾക്കുവേണ്ടി എന്തു ചെയ്യണ
മെന്ന് ഇപ്പോളെനിക്കറിഞ്ഞുകൂടാ.

### ഹാഗാരിന്റെയും സാറായുടെയും മാതൃക

21നിങ്ങളിൽ ചിലർ ഇപ്പോഴും മോശെയുടെ
ന്യായപ്രമാണത്തിനു കീഴിലാകാൻ ആഗ്രഹി
ക്കുന്നു. എന്നോടു പറയൂ, ന്യായപ്രമാണം എ
ന്താണു പറയുന്നതെന്നു നിങ്ങൾക്കറിയാമോ?
22തിരുവെഴുത്തുകൾ പറയുന്നു അബ്രാഹാമിനു
രണ്ടു മക്കളുണ്ടായിരുന്നെന്ന്. ഒരു പുത്രന്റെ
അമ്മ അടിമയായിരുന്നു. മറ്റവളോ സ്വതന്ത്രയു
മായിരുന്നു. 23അടിമസ്ത്രീയിൽനിന്നുള്ള
അബ്രാഹാമിന്റെ പുത്രൻ പ്രകൃതരീത്യായാണ്
ജനിച്ചത്. എന്നാൽ സ്വതന്ത്രയായവളിൽ നി
ന്നുള്ള പുത്രനോ അബ്രാഹാമിനോടുള്ള ദൈവ
ത്തിന്റെ വാഗ്ദാന പ്രകാരവും.

24ഈ സത്യകഥ ഒരു ചരിത്രം നമുക്കു തരുന്നു.
ഈ രണ്ടു സ്ത്രീകളും ദൈവവും മനുഷ്യനും
തമ്മിലുള്ള രണ്ട് നിയമങ്ങളെപ്പോലെയാണ്.
സീനായിമലയിൽവച്ച് ദൈവം ചമച്ചു നൽ
കിയ ന്യായപ്രമാണമാണൊന്ന്. ഈ നിയമ
ത്തിനു കീഴുള്ളവർ അടിമകളെപ്പോലെയാണ്.
ഹാഗാർ ഈ നിയമം പോലെയാണ്. 25അതി
നാൽ അറേബ്യയിലെ സീനായിമലപോലെ
യാണ് ഹാഗാർ. അവൾ ലൗകീകനഗരമായ
യെരൂശലേമിന്റെ ചിത്രമാണ്. ഇതൊരു അടിമ
നഗരവും അതിലെ നിവാസികൾ അടിമകളു
മാണ്. 26എന്നാൽ സ്വർഗ്ഗീയ യെരൂശലേം സ്വത
ന്ത്രയായ ആ സ്ത്രീയെപ്പോലെയാണ്. അത്
നമ്മുടെ അമ്മയാണ്. 27തിരുവെഴുത്തുകളിൽ
ഇങ്ങനെ പറയുന്നു.

“മക്കളില്ലാത്ത സ്ത്രീ സന്തോഷവതിയാക
ട്ടെ. ജന്മം നൽകാത്ത അവൾ സന്തോഷത്താൽ
ആർത്തുഘോഷിക്കട്ടെ. കാരണം നിങ്ങൾ ഒരി
ക്കലും ഈറ്റുനോവനുഭവിച്ചിട്ടില്ല. ഭർത്താവു
ള്ളവളേക്കാൾ ഏകാകിനിയായവൾ കൂടുതൽ
കുഞ്ഞുങ്ങളുള്ളവളാകും” *യെശയ്യാവ്. 54:1*

28-29അബ്രാഹാമിന്റെ ഒരു പുത്രൻ പ്രകൃതരീ
ത്യായാണ് ജനിച്ചത്. എന്നാൽ അബ്രാഹാമി
ന്റെ ഇതര മകൻ ദൈവവാഗ്ദാനം കൊണ്ട്
പരിശുദ്ധാത്മാവിന്റെ ശക്തിയാലാണു ജനി
ച്ചത്. എന്റെ സഹോദരീസഹോദരന്മാരേ,
അന്ന് യിസ്ഹാക്ക് ആയിരുന്നതു പോലെ നി
ങ്ങളും വാഗ്ദാനത്തിന്റെ സന്തതികളാണ്.
പ്രകൃതരീത്യാ ജനിച്ചവൻ വാഗ്ദത്ത പുത്രനെ
പീഡിപ്പിച്ചു. ഇപ്പോഴും അങ്ങനെ
തന്നെ.30എന്നാൽ തിരുവെഴുത്തുകൾ എന്താണു
പറയുന്നത്? “അടിമ സ്ത്രീയേയും അവളുടെ
സന്തതിയേയും പുറത്താക്കുക! സ്വതന്ത്ര സ്ത്രീ
യുടെ മകൻ തന്റെ അപ്പനുള്ളതെല്ലാം ലഭിക്കു
ന്നു. എന്നാൽ അടിമസ്ത്രീയുടെ മകന് ഒന്നും
ലഭിക്കില്ല.” 31അതിനാൽ സഹോദരീസഹോദര
ന്മാരേ നമ്മൾ അടിമസ്ത്രീയുടെ മക്കളല്ല.
നമ്മൾ സ്വതന്ത്ര സ്ത്രീയുടെ മക്കളാണ്.

### നിങ്ങളുടെ സ്വാതന്ത്ര്യം പരിപാലിക്കുക

5 ക്രിസ്തു നമ്മെ സ്വതന്ത്രരാക്കിയതു
കൊണ്ട് നമുക്ക് സ്വാതന്ത്ര്യമുണ്ട്. ന്യായ
പ്രമാണത്തിന്റെ അടിമത്വത്തിലേക്കു തിരികെ
പോയി മാറ്റം സംഭവിക്കാതിരിക്കാൻ ഉറച്ചു
നിൽക്കുക. 2ശ്രദ്ധിക്കൂ! പൌലൊസായ ഞാൻ
പറയുന്നു. പരിച്ഛേദന ഏറ്റവരായി ന്യായ
പ്രമാണത്തിലേക്കു നിങ്ങൾ തിരിച്ചു പോയാൽ
ക്രിസ്തുവിനെക്കൊണ്ട് നിങ്ങൾക്കൊരു പ്രയോ
ജനവുമില്ല. 3വീണ്ടും ഞാനോരോരുത്തരെയും
താക്കീതു ചെയ്യട്ടെ. നിങ്ങൾ സ്വയം പരി
ച്ഛേദനയ്ക്കു സമ്മതിക്കുകയാണെങ്കിൽ ന്യാ
യപ്രമാണം പൂർണ്ണമായും നിങ്ങളനുസരി
ക്കണം. 4ന്യായപ്രമാണം വഴി ദൈവമുമ്പാകെ
നീതീകരിക്കപ്പെടാൻ ശ്രമിക്കുകയാണെങ്കിൽ
അപ്പോൾ ക്രിസ്തുവിലുള്ള നിങ്ങളുടെ ജീ
വിതം അവസാനിക്കുകയും ദൈവകരുണയെ
ത്യജിക്കുകയും ചെയ്തു. 5എന്നാൽ വിശ്വാസം
വഴി ദൈവമുമ്പാകെ നീതീകരിക്കപ്പെടാമെന്ന്
പരിശുദ്ധാത്മാവിന്റെ സഹായത്താൽ പ്രതീ
ക്ഷിച്ചുകൊണ്ട് നാം കാത്തിരിക്കുന്നു.6ഒരുവൻ
യേശുക്രിസ്തു വിലായിരിക്കുമ്പോൾ അവൻ
പരിച്ഛേദന ഏറ്റവനോ, അഗ്രചർമ്മിയോ
എന്നത് അപ്രധാനമാണ്, സ്നേഹത്തിലൂടെ
വർത്തിക്കുന്ന വിശ്വാസമാണ് അതിപ്രധാനം.

7സത്യം അനുസരിച്ചുകൊണ്ട്, നിങ്ങളൊരു
നല്ല ഓട്ടം ഓടുകയാണ്. സത്യപാത പിന്തുടരു
ന്നത് നിർത്തുവാൻ ആരാണ് നിങ്ങളെ പ്രേരി
പ്പിച്ചത്? 8ആ പ്രേരണ നിങ്ങളെ വിളിച്ചവനിൽ
നിന്നുള്ളതല്ല. 9“സൂക്ഷിക്കുക! അല്പം പുളിമാവ്
മുഴുവൻ മാവിനേയും പുളിപ്പിക്കുന്നു.” 10കുഴ
യ്ക്കുന്ന ആശയങ്ങളുമായി വരുന്നവരുടെ ആശ
യങ്ങളിൽ നിങ്ങൾ വിശ്വസിക്കയില്ലെന്നു കർ
ത്താവിൽ ഞാൻ വിശ്വസിക്കുന്നു. അത്തരക്കാ
രൻ ആരുതന്നെയായാലും ശിക്ഷിക്കപ്പെടും.

11എന്റെ സഹോദരരേ, പരിച്ഛേദന ഏൽ
ക്കണമെന്നു ഞാനാരെയും പഠിപ്പിക്കുന്നില്ല.
അങ്ങനെയായിരുന്നുവെങ്കിൽ ഞാനെന്തിന്
പീഡിപ്പിക്കപ്പെടണം. പരിച്ഛേദന ഏൽക്ക
ണമെന്നു ഞാൻ പഠിപ്പിക്കുകയായിരുന്നെങ്കിൽ
കുരിശിനെപ്പറ്റിയുള്ള എന്റെ പ്രസംഗം പ്രശ്
നകരമാവില്ലായിരുന്നു. 12നിങ്ങളെ ശല്യപ്പെടു
ത്തുന്ന ആൾക്കാർ പരിച്ഛേദനയുടെ കൂടെ
അംഗഛേദവും കൂടെ കൂട്ടിയെങ്കിൽ എന്നു ഞാ
നാശിക്കുന്നു.

13എന്റെ സഹോദരരേ, സ്വതന്ത്രരാകാൻ
ദൈവത്താൽ വിളിക്കപ്പെട്ട നിങ്ങൾ, നിങ്ങ
ളുടെ പാപം നിറഞ്ഞ സ്വയത്തെ പ്രീതിപ്പെടു
ത്താൻ ആ സ്വാതന്ത്ര്യത്തെ ഒരു ഒഴികഴിവായി
ഉപയോഗിക്കുന്നതിനു പകരം സ്നേഹത്തോടു
കൂടെ പരസ്പരം ശുശ്രൂഷ ചെയ്യുക. 14“നിന്നെ
പ്പോലെ തന്നെ അന്യരേയും സ്നേഹിക്കുക”
എന്നതിൽ മുഴുവൻ ന്യായപ്രമാണവും
പൂർത്തിയാക്കപ്പെട്ടിരിക്കുന്നു. 15നിങ്ങൾ പര
സ്പരം വ്രണപ്പെടുത്തുകയും പോരാടുകയും
ചെയ്യുകയാണെങ്കിൽ സൂക്ഷിക്കുക! നിങ്ങൾ
പരസ്പരം പൂർണ്ണമായും നശിപ്പിക്കും.

### ആത്മാവും മനുഷ്യ പ്രകൃതിയും

16അതിനാൽ ഞാൻ നിങ്ങളോടു പറയുന്നു
ആത്മാവിനെ പിന്തുടർന്നു ജീവിക്കുകയാണെ
ങ്കിൽ നിങ്ങളുടെ പാപം നിറഞ്ഞ സ്വയം ആഗ്ര
ഹിക്കുന്ന ദുഷ്ക്കാര്യങ്ങൾ നിങ്ങൾ ചെയ്യില്ല.
17നമ്മുടെ പാപം നിറഞ്ഞ സ്വയം ആഗ്രഹിക്കു

ന്നവ ആത്മാവിനും, ആത്മാവാഗ്രിക്കുന്നവ
പാപം നിറഞ്ഞ സ്വയത്തിനും എതിരാണ്,
അവ പരസ്പരവിരുദ്ധമാണ്. അതിനാൽ നി
ങ്ങൾ യഥാർത്ഥത്തിൽ ആഗ്രഹിക്കുന്ന കാര്യ
ങ്ങൾ ചെയ്യുന്നില്ല. 18എന്നാൽ നിങ്ങളെ നയി
ക്കുവാൻ ആത്മാവിനെ അനുവദിക്കുമെങ്കിൽ
നിങ്ങൾ ന്യായപ്രമാണത്തിനു വിധേയരല്ല.

19ലൈംഗികമായ അസാന്മാർഗീകത്വം, ശുദ്ധി
യില്ലായ്മ, അപമര്യാദയായ പെരുമാറ്റം, 20വ്യാ
ജദൈവങ്ങളെ ആരാധിക്കുക, മന്ത്രവാദം നട
ത്തുക, വെറുക്കുക, പ്രശ്നങ്ങളുണ്ടാക്കുക.
അസൂയാലുക്കളാകുക, വളരെ കോപിഷ്ഠരാ
കുക, തൻകാര്യം നോക്കുന്നവരാകുക, പര
സ്പരം കുഴപ്പം സൃഷ്ടിക്കുക, 21വിഭാഗീയത
വളർത്തുക, മദ്യപന്മാരാകുക, സംസ്ക്കാരരഹി
തമായ ആഘോഷങ്ങൾ നടത്തുക, ഇതുപോ
ലെയുള്ള മറ്റു കാര്യങ്ങൾ ചെയ്യുക എന്നിവ
യാണ് നമ്മുടെ പാപം നിറഞ്ഞ സ്വയം ചെ
യ്യുന്ന കാര്യങ്ങൾ എന്നു വ്യക്തം. ഇപ്പോഴത്തെ
പ്പോലെ പണ്ടും ഞാൻ നിങ്ങളെ താക്കീതു
ചെയ്തിരുന്നു. 22ഇക്കാര്യങ്ങൾ ചെയ്യുന്നവർ
ദൈവരാജ്യത്തിൽ കാണുകയില്ല. എന്നാൽ ഒരു
ന്യായപ്രമാണവും തെറ്റെന്നു പറയാത്ത സ്നേ
ഹവും ആനന്ദവും സമാധാനവും ക്ഷമയും,
23ദയയും നന്മയും വിശ്വസ്തതയും സൗമ്യ
തയും ആത്മനിയന്ത്രണവുമാണ് ആത്മാവ് നൽ
കുന്നത്. 24ക്രിസ്തുയേശുവിനുള്ളവർ അവരുടെ
പഴയ സ്വാർത്ഥവിചാരങ്ങളും ചെയ്യുവാനാ
ഗ്രഹിച്ച ദുഷ്ക്കർമ്മങ്ങളും ത്യജിച്ച് അവരുടെ
പാപം നിറഞ്ഞ സ്വയത്തെ കുരിശിൽ തറച്ചു
കൊന്നു. 25നമുക്ക് നമ്മുടെ പുതുജീവിതം ഈ
ഘട്ടം മുതൽ ഉണ്ടായതിനാൽ നാം ആത്മാവു
മായി രജ്ഞിപ്പോടെ ജീവിക്കണം. 26നാം ഗർ
വ്വിഷ്ടരാകാതിരിക്കുകയും മറ്റൊരാളെ ശുണ്ഠി
പിടിപ്പിക്കാതിരിക്കുകയും, അസൂയപ്പെടാതിരി
ക്കുകയും ചെയ്യണം.

## പരസ്പരം സഹായിക്കുക

6 സഹോദരന്മാരേ, നിങ്ങളിലൊരുവൻ
പാപം ചെയ്യുന്നു എന്നുവരികിൽ, നിങ്ങ
ളിൽ ആത്മീയത ഉള്ളവൻ അവന്റെയടുത്തു
പോകുകയും സൗമ്യതയോടെ ശരിയിലേക്കു
കൊണ്ടുവരാൻ സ്വയം പ്രലോഭിതരാകാതെ
സൂക്ഷിച്ച്, അവനെ സഹായിക്കുകയും വേണം.
2പ്രശ്നങ്ങളിൽ പരസ്പരം സഹായിച്ച് യഥാർ
ത്ഥമായും ക്രിസ്തുവിന്റെ ന്യായപ്രമാണത്തെ
അനുസരിക്കുക. 3അപ്രധാനി ആയ ഒരുവൻ
സ്വയം പ്രധാനിയെന്നു കരുതുന്നുവെങ്കിൽ
അവൻ സ്വയം വിഡ്ഢിയാകുന്നു. 4ഒരു വ്യക്തി
തന്നെ, അന്യനുമായി താരതമ്യപ്പെടുത്താതെ
സ്വകർമ്മങ്ങളെ വിധിക്കട്ടെ. അതിൽ അവനു
സ്വയം അഭിമാനിക്കാം. 5ഓരോരുത്തരും അവര
വരുടെ ഉത്തരവാദിത്വം ഏറ്റെടുക്കണം. 6ദൈവീ
കോപദേശങ്ങൾ പഠിച്ചു കൊണ്ടിരിക്കുന്നവൻ
തനിക്കുള്ള നല്ല വസ്തുക്കളൊക്കെയും അദ്ധ്യാ
പകനുമായി പങ്കുവയ്ക്കണം.

7ദൈവത്തെ വഞ്ചിക്കാൻ കഴിയുമെന്നു കരു
തുന്ന വിഡ്ഢിത്തം അരുത്. ഒരുവൻ വിതച്ചതേ
കൊയ്യൂ. 8ഒരുവൻ തന്റെ പാപം നിറഞ്ഞ
സ്വയത്തെ തൃപ്തിപ്പെടുത്താനുള്ളതാണ് നടു
ന്നതെങ്കിൽ അത് അവന് നിത്യമരണം കൊണ്ടു
വരും. എന്നാൽ ഒരുവൻ ആത്മാവിനെ പ്രീതി
പ്പെടുത്താനാണ് നടുന്നതെങ്കിൽ അത്അവന്
നിത്യജീവനെ ആത്മാവിൽനിന്നു കൊണ്ടു
തരും. 9നാം നന്മ ചെയ്തുതളരരുത്. നാം ശ്രമം
ഉപേക്ഷിക്കരുത്. 10നമ്മൾ നല്ല കൃത്യങ്ങൾ തുടർ
ന്നാൽ നിത്യജീവന്റെ കതിർമണികൾ കൃത്യസ
മയത്ത് നമുക്കു ലഭിക്കും. അവസരം കിട്ടുമ്പോൾ
നാം എല്ലാവർക്കും നന്മചെയ്യണം, വിശേ
ഷിച്ചും വിശ്വാസികളുടെ കുടുംബത്തിൽപ്പെട്ട
വരോടും.

## പൌലൊസ് തന്റെ കത്ത് നിർത്തുന്നു

11ഞാനിതു സ്വയം എഴുതുകയാണ് എത്ര
വലിയ അക്ഷരങ്ങളാണ് ഞാനുപയോഗിച്ചിരി
ക്കുന്നതെന്ന് കണ്ടാലും. 12ക്രിസ്തുവിന്റെ
കുരിശിനെ പിന്തുടർന്നാൽ പീഢിപ്പിക്കപ്പെടു
മെന്നു കരുതുന്നവർ യെഹൂദരാൽ സ്വീകരി
ക്കപ്പെടത്തക്കവിധം പരിച്ഛേദന ഏൽക്കാൻ
നിങ്ങളെ നിർബന്ധിക്കുന്നു. യെഹൂദരാൽ സ്വീ
കരിക്കപ്പെടാനാണ് അവരിത് ചെയ്യുന്നത്.
13പരിച്ഛേദന ഏറ്റവർ തന്നെ ന്യായപ്ര
മാണം അനുസരിക്കുന്നില്ല. എന്നാൽ നിങ്ങളെ
പ്രേരിപ്പിച്ചതിനെപ്പറ്റി പറഞ്ഞു മദിക്കാൻ നി
ങ്ങൾ പരിച്ഛേദന ഏൽക്കണമെന്ന് അവർ
ആഗ്രഹിക്കുന്നു. 14ഞാൻ അത്തരം കാര്യങ്ങളെ
പ്പറ്റി പുകഴ്ത്തി പറകയില്ല. എന്നു പ്രതീക്ഷി
ക്കുന്നു. എന്റെ പുകഴ്ത്തലിനു നിദാനം നമ്മു
ടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരി
ശാണ്. കർത്താവായ യേശുക്രിസ്തുവിന്റെ
കുരിശുമരണത്തിലൂടെ ലോകം എനിക്കു ക്രൂശി
തമായി,* കൂടാതെ ഞാൻ ലോകത്തിനു മരിക്കു
കയും ചെയ്തു. 15പുതിയൊരു ജനത ദൈവ
ത്താൽ സൃഷ്ടിക്കപ്പെട്ടു എന്നതാണ് പരിച്ഛേ
ദന ഏറ്റവനോ, അഗ്രചർമ്മിയോ എന്നതിനെ
ക്കാൾ പ്രധാനം. 16ഈ നിയമം പാലിക്കുന്ന
എല്ലാവർക്കും- എല്ലാ ദൈവമക്കൾക്കും- സമാ
ധാനവും കരുണയും ലഭിക്കും. 17അതിനാൽ
ഇനിയും എനിക്കു ആരും കൂടുതൽ പ്രശ്നങ്ങൾ
നൽകാതിരിക്കട്ടെ. എന്റെ ശരീരത്തിലുള്ള ഈ
വടുക്കൾ ഞാൻ യേശുക്രിസ്തുവിന്റേതാ
ണെന്നു കാണിക്കുന്നു.* 18എന്റെ സഹോദ
രരേ, നമ്മുടെ കർത്താവായ യേശുക്രിസ്തു
വിന്റെ കൃപ നിങ്ങളുടെ ആത്മാവിനൊപ്പം
ഉണ്ടാകട്ടെയെന്നു ഞാൻ പ്രാർത്ഥിക്കുന്നു.
ആമേൻ.

---

**ക്രൂശിതമായി** “മരിച്ചിരിക്കുന്നു” എന്നർത്ഥം.

**ഈ വടുക്കൾ ... കാണിക്കുന്നു** ക്രിസ്തുവിനെപ്പറ്റി പഠിപ്പിച്ചിരുന്നതിനാൽ പൌലോസിനെതിരായവർ അദ്ദേഹത്തെ പലതവണ മർദ്ദിച്ചു. അതിന്റെ അടയാളമാണത്.

# എഫെസ്യർക്ക് എഴുതിയ ലേഖനം

1 ദൈവേച്ഛയാൽ ക്രിസ്തുവിൻെറ അപ്പൊ
സ്തലനായ പൌലൊസ് എന്ന ഞാൻ എഴു
തുന്നു:
യേശുക്രിസ്തുവിലെ വിശ്വാസികളായ എ
ഫെസൊസിലെ ദൈവത്തിൻെറ വിശുദ്ധജന
ത്തിന്.
**2**നിങ്ങൾക്ക് നമ്മുടെ പിതാവായ ദൈവത്തി
ൻെറയും കർത്താവായ യേശുക്രിസ്തുവി
ൻെറയും കൃപയും സമാധാനവും ആശംസി
ക്കുന്നു.

### ക്രിസ്തുവിലെ ആത്മീയാനുഗ്രഹങ്ങൾ

**3**നമ്മുടെ കർത്താവായ യേശുക്രിസ്തുവി
ൻെറ പിതാവും ദൈവവുമായവന് സ്തുതി.
ക്രിസ്തുവിൽ ദൈവം എല്ലാ ആത്മീയാനുഗ്രഹ
ങ്ങളും സ്വർഗ്ഗത്തിൽ നമുക്കു നൽകിയിരി
ക്കുന്നു. **4**ലോകസൃഷ്ടിക്കു മുമ്പുതന്നെ ദൈവം
ക്രിസ്തുവിൽ നമ്മളെ തിരഞ്ഞെടുത്തു. അവനു
മുമ്പിൽ നാം പരിശുദ്ധരും കുറ്റമില്ലാത്തവരും
ആകേണ്ടതിന് തൻെറ സ്നേഹം നിമിത്തം
ദൈവം നമ്മെ തിരഞ്ഞെടുത്തു. **5**ലോകസൃഷ്ടി
ക്കുമുമ്പേ നമ്മെ യേശുക്രിസ്തുവിൽ തൻെറ
സ്വന്തം മക്കളാക്കുവാൻ ദൈവം തീരുമാനിച്ചി
രുന്നു. ദൈവം ആഗ്രഹിച്ചത് അതായിരുന്നു.
അതവനെ സന്തോഷിപ്പിക്കുകയും ചെയ്തു.
**6**അത് അവൻെറ അത്ഭുതകരമായ കാരുണ്യ
ത്തിന് പുകഴ്ച ഉണ്ടാക്കുകയും ചെയ്യുന്നു. അ
വൻ ആ കാരുണ്യം നിർലോപം നമുക്കു തന്നു.
തൻെറ പ്രിയപ്പെട്ടവനായ ക്രിസ്തുവിലൂടെ
യാണ് ആ കാരുണ്യത്തെ അവൻ തന്നത്.
**7**ക്രിസ്തുവിൽ അവൻെറ മരണം കൊണ്ട് നാം
സ്വതന്ത്രരാക്കപ്പെട്ടു. ദൈവത്തിൻെറ കാരുണ്യ
സമൃദ്ധിയിൽ നമുക്ക് പാപങ്ങളിൽനിന്നു മാപ്പ്.
**8**ദൈവം തൻെറ കാരുണ്യം പൂർണ്ണമായും സൗജ
ന്യമായും നമ്മിൽ കോരിച്ചൊരിഞ്ഞു. **9**അവൻ
തൻെറ രഹസ്യപദ്ധതിയെ മുഴുവൻ വിജ്ഞാന
ത്തിലും വിവേകത്തിലും നമ്മെ അറിയിച്ചു.
ദൈവേച്ഛ അങ്ങനെയായിരുന്നു. അതൊക്കെ
ക്രിസ്തുവിലൂടെ നിറവേറ്റാനായിരുന്നു അവ
ൻെറ പരിപാടി. **10**ശരിയായസമയത്ത് തൻെറ
പരിപാടികൾ പൂർത്തിയാക്കുകയായിരുന്നു
ദൈവത്തിൻെറ ലക്ഷ്യം. ക്രിസ്തുവിനെ ശിര
സ്സാക്കിക്കൊണ്ട് ഭൂമിയിലേയും സ്വർഗ്ഗത്തി
ലേയും എല്ലാ വസ്തുക്കളേയും കൂട്ടിച്ചേർക്കാൻ
ദൈവം പരിപാടിയിട്ടു.
**11**ദൈവത്തൻെറ ജനമായി ക്രിസ്തുവിൽ
അവൻ നമ്മെ തെരഞ്ഞെടുത്തു. അവൻെറ ആ
ഗ്രഹത്തിനനുസരിച്ച് ഞങ്ങളെ അവൻെറ ആളു
കളാക്കാൻ ദൈവം കാലേതന്നെ ആലോചിച്ചി
രുന്നു. എല്ലാം തൻെറ തീരുമാനത്തിനും ആഗ്ര
ഹത്തിനുമനുസരിച്ചാക്കിത്തീർക്കുന്നവനാണ്
ദൈവം. **12**ക്രിസ്തുവിൽ ആദ്യമായി പ്രത്യാ
ശയർപ്പിച്ചവരാണ് ഞങ്ങൾ. ദൈവമഹത്വത്തെ
ഞങ്ങൾ വാഴ്ത്തും എന്നതിനാലാണ് ഞങ്ങൾ
തിരഞ്ഞെടുക്കപ്പെട്ടത്. **13**നിങ്ങളെ സംബന്ധി
ച്ചും അങ്ങനെതന്നെ സത്യ ഉപദേശമായ രക്ഷ
യുടെ സുവിശേഷം നിങ്ങൾ കേട്ടു. അതുകേട്ട
പ്പോൾ നിങ്ങൾ യേശുവിൽ വിശ്വസിച്ചു. ദൈ
വം തൻെറ വാഗ്ദാനമനുസരിച്ച് പരിശുദ്ധാ
ത്മാവിനെ നിങ്ങൾക്കു നൽകിക്കൊണ്ട് ക്രിസ്തു
വിൽ അവൻ തൻെറ അടയാളം നിങ്ങളുടെമേൽ
ചാർത്തി. **14**ദൈവം തൻെറ ജനതയ്ക്കു വാഗ്
ദാനം ചെയ്തതെല്ലാം നമുക്കു ലഭിക്കുമെന്ന
തിനു തെളിവാണ് ഈ പരിശുദ്ധാത്മാവ്. അത്
ദൈവത്തിൻെറ ജനതയെ പൂർണ്ണ സ്വതന്ത്ര
രാക്കും. ഇതിൻെറയെല്ലാം ആത്യന്തികലക്ഷ്യം
ദൈവമഹത്വത്തിൻെറ പുകഴ്ചയാണ്.

### പൌലൊസിൻെറ പ്രാർത്ഥന

**15-16**അതു കൊണ്ടൊക്കെ ഞാൻ നിങ്ങളെ
എൻെറ പ്രാർത്ഥനകളിൽ എപ്പോഴും ഓർമ്മി
ക്കുകയും നിങ്ങൾക്കായി ദൈവത്തോടു നന്ദി
പറയുകയും ചെയ്യുന്നു. കർത്താവായ യേശു
വിൽ നിങ്ങൾക്കുള്ള വിശ്വാസത്തെക്കുറിച്ചും
ദൈവത്തിൻെറ ജനതയോടു നിങ്ങൾ കാട്ടുന്ന
സ്നേഹത്തെക്കുറിച്ചും കേട്ടതു മുതൽ ഞാൻ
എപ്പോഴും ഇങ്ങനെ ചെയ്യാറുണ്ട്. **17**നമ്മുടെ
കർത്താവായ യേശുക്രിസ്തുവിൻെറ ദൈവ
മായ മഹത്വം നിറഞ്ഞ പിതാവിനോട് ഞാനെ
പ്പോഴും പ്രാർത്ഥിക്കുന്നു. നിങ്ങൾക്ക് അവനെ
കൂടുതലറിയാൻ സഹായിക്കുന്ന വിവേകത്തി
ൻെറയും അറിവിൻെറയും ആത്മാവിനെ
ദൈവം നൽകണം എന്ന് ഞാൻ ദൈവത്തോട്
പ്രാർത്ഥിക്കുന്നു. **18**നിങ്ങളുടെ ഹൃദയത്തിൽ കൂ
ടുതൽ ധാരണയുണ്ടാക്കാൻ ഞാൻ പ്രാർത്ഥി
ക്കുന്നു. അപ്പോൾ നമ്മെ തെരഞ്ഞെടുത്തിരിക്കു
ന്നത് എന്തിനെന്ന പ്രത്യാശ നിങ്ങളറിയും.
ദൈവം തൻെറ വിശുദ്ധജനത്തിനു വാഗ്ദാനം
ചെയ്തിരിക്കുന്ന അനുഗ്രഹങ്ങൾ സമ്പന്നവും
മഹത്തുമാണെന്നു നിങ്ങളറിയും. **19**വിശ്വസി
ക്കുന്ന നമുക്ക് ദൈവത്തിൻെറ ശക്തി വളരെ
മഹത്താണെന്നും നിങ്ങളറിയും. **20**ക്രിസ്തു
വിനെ മരണത്തിൽനിന്നും ഉയിർത്തെഴുന്നേ
ല്പിക്കാൻ ദൈവം ഉപയോഗിച്ച അതേ മഹൽ
ശക്തിയാണത്. സ്വർഗ്ഗീയസ്ഥലങ്ങളിൽ
ദൈവം ക്രിസ്തുവിനെ തൻെറ വലതു വശത്തു
ഇരുത്തി. **21**ദൈവം യേശുവിനെ എല്ലാ ഭരണാ
ധിപന്മാരിലും അധികാരികളിലും ശക്തിക
ളിലും രാജാക്കന്മാരിലും പ്രധാനിയാക്കി. ഈ
ലോകത്തിലോ അടുത്ത ലോകത്തിലോ ഉള്ള
ശക്തിയുള്ള എന്തിനേക്കാളും പ്രധാനമാണ് ക്രി
സ്തു.
**22**ദൈവം എല്ലാറ്റിനേയും ക്രിസ്തുവി ൻെറ
ശക്തിയിൻ കീഴിലാക്കി. സഭയ്ക്കുവേണ്ടി എ
ല്ലാറ്റിൻെറയും അധിപതിയായും (തല) ദൈവം
യേശുവിനെ വാഴിച്ചു. **23**സഭ ക്രിസ്തുവിൻെറ
ശരീരമാണ്. സഭ ക്രിസ്തുവിനാൽ നിറയ്ക്ക
പ്പെട്ടിരിക്കുന്നു. അവൻ എല്ലാം എല്ലാത്തരത്തി
ലും പൂർണ്ണമാക്കുന്നു.

### മരണത്തിൽനിന്നും ജീവനിലേക്ക്

2 മുമ്പ് നിങ്ങളുടെ ആത്മീയജീവിതം പാപ
ങ്ങളാലും ദൈവവിരുദ്ധപ്രവൃത്തികളാലും
മൃതമായിരുന്നു. 2അതെ, മുമ്പ് നിങ്ങൾ ആ പാപ
ങ്ങൾ ചെയ്തു ജീവിച്ചു. ലൗകീക ജീവിതമാ
യിരുന്നു നിങ്ങളുടേത്. ഭൂമിയുടെമേൽ ദുഷ്ടശ
ക്തികളുള്ള ഭരണാധിപനെ നിങ്ങൾ പിന്തുട
ർന്നു. ദൈവത്തെ അനുസരിക്കാത്തവരിൽ ആ
ദുരാത്മാവ് ഇപ്പോൾ പ്രവർത്തിക്കുന്നു. 3മുമ്പ്
നമ്മളും ആ മനുഷ്യരെപ്പോലെ ജീവിച്ചിരുന്നു.
നമ്മൾ നമ്മിലെ പാപം നിറഞ്ഞ സ്വയത്തെ
സന്തോഷിപ്പിക്കാൻ ശ്രമിക്കുകയായിരുന്നു.
നമ്മുടെ മനസ്സും ശരീരവും കാംഷിച്ചതെല്ലാം
നാം ചെയ്തു. നാം ദുഷ്ടരായിരുന്നു. നമ്മുടെ
ജീവിതരീതിമൂലം നാം ദൈവകോപത്തിനു
വിധേയരാകേണ്ടിയിരുന്നു. മറ്റെല്ലാവരെയും
പോലെയായിരുന്നു നാമും.

4എന്നാൽ മഹത്തായ കാരുണ്യമുള്ള ദൈവം
നമ്മെ വളരെസ്നേഹിച്ചു. 5നാം ആത്മീയമായി
മൃതരായിരുന്നു. കാരണം, ദൈവത്തിനു വിരോ
ധമായി നാം പാപം ചെയ്തിരുന്നു എന്നതു
തന്നെ. എന്നാൽ ദൈവം നമുക്കു ക്രിസ്തുവി
നോടൊത്തു പുതിയജീവൻ നൽകി. ദൈവ
ത്തിന്റെ കൃപയാലാണ് നിങ്ങൾ രക്ഷിക്കപ്പെ
ട്ടിരിക്കുന്നത്. 6ദൈവം നമ്മെ ക്രിസ്തുവിനോ
ടൊപ്പം ഉയർത്തുകയും സ്വർഗ്ഗീയസ്ഥാനങ്ങ
ളിൽ അവനോടൊത്തു നമ്മെ ഇരുത്തുകയും
ചെയ്തു. യേശുക്രിസ്തുവിൽ ആയിരിക്കുന്ന
നമുക്കായാണ് ദൈവം ഇതു ചെയ്തത്. 7ഭാവി
യിലെന്നും തന്റെ കാരുണ്യത്തിന്റെ സമൃദ്ധി
കാണിക്കാനാവും വിധമാണ് ദൈവം ഇതു ചെ
യ്തത്. യേശുക്രിസ്തുവിൽ നമ്മോട് ദയാലു
വായിക്കൊണ്ടാണ് ദൈവം ആ കാരുണ്യം പ്രക
ടിപ്പിക്കുന്നത്. 8ദൈവകാരുണ്യത്താൽ നിങ്ങൾ
രക്ഷിക്കപ്പെട്ടുവെന്നാണ് ഞാൻ അർത്ഥമാക്കു
ന്നത്. വിശ്വാസത്തിലൂടെയാണ് നിങ്ങൾക്ക് ആ
കൃപ ലഭിച്ചതും. നിങ്ങൾ സ്വയം രക്ഷിച്ചില്ല.
ദൈവത്തിന്റെ ദാനമായിരുന്നു അത്. 9നിങ്ങ
ളുടെ പ്രവൃത്തികളല്ല നിങ്ങളെ രക്ഷിച്ചത്. അതി
നാൽ ഒരാൾക്കും തങ്ങൾ സ്വയം രക്ഷിച്ചുവെന്ന്
അഹങ്കരിക്കാനാവില്ല. 10നമ്മളെ പുതിയ മനു
ഷ്യരാക്കിയത് ദൈവമാണ്. നമ്മൾ നല്ല പ്രവൃ
ത്തികൾ ചെയ്യുംവിധം ദൈവം നമ്മെ ക്രിസ്തു
യേശുവിൽ പുതിയ മനുഷ്യരാക്കി. ദൈവം ആ
നല്ല പ്രവൃത്തികൾ നമുക്കായി ആസൂത്രണം
ചെയ്തു കഴിഞ്ഞു. നന്മകൾ ചെയ്തുകൊ
ണ്ടുള്ള ജീവിതത്തെ അവൻ നമുക്കായി ഒരുക്കി
യിരിക്കുന്നു.

### ക്രിസ്തുവിൽ ഒന്ന് ആകുന്നു

11ജാതികളായി പിറന്നവരാണു നിങ്ങൾ.
യെഹൂദർ നിങ്ങളെ "അഗ്രചർമ്മക്കാർ" എന്നു
വിളിച്ചു. നിങ്ങളെ "അഗ്രചർമ്മക്കാർ" എന്നു
വിളിച്ച യെഹൂദർ സ്വയം "പരിച്ഛേദന
ക്കാർ" എന്നു വിശേഷിപ്പിച്ചു. (അവരുടെ പരി
ച്ഛേദന അവർ തന്നെ സ്വന്തം ശരീരത്തിൽ
ചെയ്യുന്നതാണ്.) 12മുമ്പ് ക്രിസ്തു നിങ്ങളോ
ടൊത്തില്ലായിരുന്നു എന്നു ഓർക്കുക. നിങ്ങൾ
യിസ്രായേൽ പൗരന്മാരല്ലായിരുന്നു. ദൈവം
തന്റെ ജനതയ്ക്കു നൽകിയ വാഗ്ദാനങ്ങളുടെ
നിയമങ്ങളും നിങ്ങൾക്കില്ലായിരുന്നു. നിങ്ങ
ൾക്കു പ്രതീക്ഷകളോ ദൈവത്തെപ്പറ്റിയുള്ള
അറിവോ ഉണ്ടായിരുന്നില്ല. 13അതെ, ഒരു സമ
യത്തു നിങ്ങൾ ദൈവത്തിൽനിന്നും വളരെ
അകലെയുമായിരുന്നു. എന്നാൽ ഇപ്പോൾ നി
ങ്ങൾ ക്രിസ്തുയേശുവിൽ ദൈവത്തിലേക്കു
കൊണ്ടുവരപ്പെട്ടു. ക്രിസ്തുവിന്റെ രക്തത്തി
ലൂടെയാണ് നിങ്ങൾ ദൈവത്തിലേക്കടുത്തത്.
14ക്രിസ്തുമൂലം നമുക്കിപ്പോൾ സമാധാനമുണ്ട്.
ക്രിസ്തു (യെഹൂദരെയും ജാതികളെയും)
ഒരുമിപ്പിച്ചു. യെഹൂദരും ജാതികളും അവർക്കിട
യിൽ ഒരു മതിലു കെട്ടിയതുപോലെ വേർപിരി
ഞ്ഞിരുന്നു. അവർ പരസ്പരം വെറുത്തു.
എന്നാൽ ക്രിസ്തു തന്റെ സ്വന്തശരീരം നൽകു
കവഴി വെറുപ്പിന്റേതായ ആ മതിൽ തകർത്തു.
15യെഹൂദന്യായപ്രമാണത്തിനു അനേകം കല്പ
നകളും ചട്ടങ്ങളുമുണ്ടായിരുന്നു. പക്ഷേ, ക്രി
സ്തു ആ ന്യായപ്രമാണം അവസാനിപ്പിച്ചു.
ഇരു വിഭാഗം ജനതയെയും തന്നിൽ പുതിയ
മനുഷ്യരാക്കി ഒന്നിപ്പിക്കുകയായിരുന്നു ക്രി
സ്തുവിന്റെ ഉദ്ദേശ്യം. അങ്ങനെ യേശു സമാ
ധാനം സ്ഥാപിക്കും. 16കുരിശിലൂടെ ക്രിസ്തു
ഇരുവിഭാഗങ്ങൾക്കിടയ്ക്കുമുള്ള വെറുപ്പ് അവ
സാനിപ്പിച്ചു. ഇരുവിഭാഗങ്ങളും ഒരു ശരീരമായ
തിനുശേഷം അവരെ ദൈവത്തിലേക്കു മടക്കി
ക്കൊണ്ടുവരാൻ ക്രിസ്തു ആഗ്രഹിച്ചു. തന്റെ
ക്രൂശീകരണത്തിലൂടെ ക്രിസ്തു ഇതു ചെയ്തു.
17ദൈവത്തിൽനിന്നും വളരെ അകന്നു കഴി
ഞ്ഞിരുന്ന നിങ്ങൾക്കിടയിൽ വന്ന് യേശു സമാ
ധാനം പ്രസംഗിച്ചു. ദൈവത്തോടടുത്തിരുന്ന
വർക്കിടയിലും യേശു ഇതു തന്നെ ചെയ്തു.
18അതെ, നമുക്കെല്ലാവർക്കും ക്രിസ്തുവിലൂടെ
ഒരാത്മാവിൽ പിതാവിലേക്കു വരുവാനവകാശ
മുണ്ടായി.

19അതുകൊണ്ട് ഇപ്പോൾ യെഹൂദരല്ലാത്ത
നിങ്ങൾ വിദേശിയരോ അപരിചിതരോ അല്ല.
നിങ്ങൾ ദൈവത്തിന്റെ വിശുദ്ധജനത്തോടൊ
പ്പമുള്ള പൗരന്മാരും ദൈവത്തിന്റെ കുടുംബ
ത്തിൽപ്പെട്ടവരുമാണ്. 20നിങ്ങൾ ദൈവത്തി
ന്റെ ഉടമസ്ഥതയിലുള്ള ഒരു കെട്ടിടം പോലെ
യാണ്. അപ്പൊസ്തലന്മാരും പ്രവാചകരുമൊരു
ക്കിയ അടിത്തറയിലാണ് ആ കെട്ടിടം പണിതു
യർത്തിയിരിക്കുന്നത്. ക്രിസ്തു തന്നെയാണ്
ആ വീടിന്റെ ആണിക്കല്ല്. 21ആ കെട്ടിടം മുഴു
വൻ ക്രിസ്തുവിൽ പണിതു ചേർത്തിരിക്കുന്നു.
ക്രിസ്തു അതിനെ വളർത്തുകയും അത് കർ
ത്താവിൽ ഒരു വിശുദ്ധ മന്ദിരമായിത്തീരുകയും
ചെയ്തു. 22ക്രിസ്തുവിൽ നിങ്ങൾ യെഹൂദരോ
ടൊപ്പം കൂട്ടിയിണക്കപ്പെട്ടു കൊണ്ടിരിക്കുക
യാണ്. ദൈവം ആത്മാവിലൂടെ ജീവിക്കുന്ന
സ്ഥലമായി നിങ്ങളെ പണിതു ചേർക്കുന്നു.

### ജാതികൾക്ക് പൌലൊസിന്റെ പ്രവൃത്തി

3 ഇക്കാരണത്താൽ പൌലൊസ് എന്ന ഞാൻ
നിങ്ങൾക്കുവേണ്ടി ക്രിസ്തു യേശുവിന്റെ
തടവുകാരനാകുന്നു. 2നിങ്ങളുടെ നന്മയ്ക്കായി
ദൈവം തന്റെ കൃപയാൽ എനിക്കു നൽകിയി
രിക്കുന്ന വേല നിങ്ങൾ അറിയുന്നുവല്ലോ.
3ദൈവം തന്റെ രഹസ്യപദ്ധതി എനിക്കു
വെളിവാക്കിത്തന്നു. അതിനെപ്പറ്റി കുറച്ചൊക്കെ
ഞാൻ എഴുതിയിട്ടുണ്ട്. 4ഞാനെഴുതിയ ഈ
കാര്യങ്ങളൊക്കെ വായിച്ചു നോക്കുമ്പോൾ ക്രി
സ്തുവിനെപ്പറ്റിയുള്ള യഥാർത്ഥ സത്യത്തെ
പ്പറ്റി എനിക്കെന്തറിയാം എന്നു നിങ്ങൾക്കു മന
സ്സിലാക്കാൻ കഴിയും. 5മുൻകാലങ്ങളിൽ ജീവി
ച്ചിരുന്നവരെ ഈ രഹസ്യസത്യം അറിയിച്ചിരു
ന്നില്ല. എന്നാലിപ്പോൾ ദൈവം ആത്മാവിലൂടെ
ആ രഹസ്യം തന്റെ വിശുദ്ധപ്രവാചകന്മാ

ർക്കും അപ്പൊസ്തലന്മാർക്കും കാട്ടിക്കൊടുത്തു.
6ആ സത്യം ഇതാണ്: ജാതികൾക്കും യെഹൂദരെ
പ്പോലെ ദൈവത്തിൻെറ അനുഗ്രഹങ്ങളിൽ
പങ്കുണ്ട്. ജാതികളും യെഹൂദരും ഒരേ ശരീര
ത്തിൻെറ അവയവങ്ങളാകുന്നു. അവർ, ദൈവം
യേശുക്രിസ്തുവിൽ നൽകിയ വാഗ്ദാനം
പങ്കുവയ്ക്കുകയും ചെയ്യുന്നു. സുവിശേഷം
മൂലം ജാതികൾക്കും അങ്ങനെ എല്ലാം കിട്ടുന്നു.
7ദൈവത്തിൻെറ കൃപകൊണ്ട് ആ സുവി
ശേഷം പറയാൻ ഞാൻ ഒരു ദാസനായിരി
ക്കുന്നു. ദൈവം തൻെറ ശക്തിയാൽ ആ അനു
ഗ്രഹം എനിക്കു നൽകിയിരിക്കുന്നു. 8ദൈവത്തി
ൻെറ ജനതയിൽ ഏറ്റവും നിസ്സാരനാണ് ഞാൻ.
പക്ഷേ ക്രിസ്തുവിൻെറ സമ്പന്നതയെപ്പറ്റി
യുള്ള സുവിശേഷം ജാതികളോടു പ്രസംഗിക്കു
വാനായി ദൈവം എന്നിൽ കൃപകാണിച്ചു.
പൂർണ്ണമായും അറിയാൻ പറ്റാത്ത തരത്തിൽ
അത്രയും വലുതാണ് ആ സമ്പത്ത്. 9ദൈവത്തി
ൻെറ രഹസ്യപദ്ധതിയെപ്പറ്റി ജനങ്ങളോടു പറ
യുന്ന ജോലിയും ദൈവം എന്നെ ഏല്പിച്ചു.
കാലാരംഭം മുതൽക്കുതന്നെ ആ രഹസ്യസത്യം
എല്ലാം സൃഷ്ടിച്ച ദൈവത്തിൽ നിഗൂഢമായി
ക്കിടക്കുകയായിരുന്നു. 10ദൈവത്തിൻെറ ജ്ഞാ
നം പലരീതിയിൽ കാണിക്കുമെന്ന് സ്വർഗ്ഗസ്ഥ
ലങ്ങളിലുള്ള എല്ലാ ഭരണാധിപന്മാരും ശക്തി
കളും അറിയുമെന്നതായിരുന്നു ദൈവത്തിൻെറ
പദ്ധതി. സഭയിലൂടെ അവർക്കത് അറിയാൻ
സാധിക്കും. 11ഉല്പത്തി മുതൽ ദൈവം നിശ്ചയി
ച്ചതനുസരിച്ചാണത്. ദൈവം തൻെറ നിശ്ചയമ
നുസരിച്ച് പ്രവർത്തിച്ചു. അതവൻ നമ്മുടെ
കർത്താവായ യേശുക്രിസ്തുവിലൂടെ നിറ
വേറ്റി. 12ക്രിസ്തുവിൽ നമുക്ക് ഭയമില്ലാതെ
സ്വതന്ത്രമായി ദൈവത്തിനുമുമ്പിൽ നിൽക്കാം.
ക്രിസ്തുവിലെ വിശ്വാസത്തിലൂടെ നമുക്കതു
ചെയ്യാം. 13അതിനാൽ, ഒരിക്കലും നിങ്ങൾക്കു
വേണ്ടി ഞാനനുഭവിക്കുന്ന കഷ്ടതകൾ മൂലം
നിങ്ങൾ നിരുത്സാഹരാകരുതെന്ന് ഞാനഭ്യർത്ഥി
ക്കുന്നു. എൻെറ കഷ്ടങ്ങൾ നിങ്ങളുടെ മഹത്വ
മാകുന്നു.

### ക്രിസ്തുവിൻെറ സ്നേഹം

14അതുകൊണ്ട് പിതാവിനു മുമ്പിൽ പ്രാർത്ഥ
നയിൽ ഞാൻ മുട്ടുകുത്തുന്നു. 15ഭൂമിയിലും സ്വർ
ഗ്ഗത്തിലുമുള്ള എല്ലാ കുടുംബങ്ങൾക്കും അവ
നിൽനിന്നു നാമം ലഭിക്കുന്നു. 16അവൻെറ മഹ
ത്വംകൊണ്ട് നിങ്ങളുടെ ആത്മാവിനുശക്തി
നൽകാൻ ഞാൻ പിതാവിനോട് അപേക്ഷി
ക്കുന്നു. അവൻെറ മഹത്തായ സമ്പന്നതയാൽ
നിങ്ങളുടെ അന്തരാത്മാവിനെ ശക്തിപ്പെടു
ത്താൻ ഞാൻ ദൈവത്തോടു പ്രാർത്ഥിക്കുന്നു.
17നിങ്ങളുടെ വിശ്വാസം മൂലം ക്രിസ്തു നിങ്ങ
ളുടെ ഹൃദയങ്ങളിൽ വസിക്കുമെന്നു ഞാൻ പ്രാ
ർത്ഥിക്കുന്നു. നിങ്ങളുടെ ജീവിതം സ്നേഹം
കൊണ്ട് വേരുറച്ചതും അടിത്തറപാകിയതുമാ
കട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. 18നിങ്ങ
ൾക്കും ദൈവത്തിൻെറ എല്ലാ വിശുദ്ധജന
ത്തിനും ക്രിസ്തുവിൻെറ സ്നേഹത്തിൻെറ
വലുപ്പം മനസ്സിലാകട്ടെ എന്നു ഞാൻ പ്രാർത്ഥി
ക്കുന്നു. ആ സ്നേഹത്തിൻെറ വീതിയും നീള
വും ഉയരവും ആഴവും മനസ്സിലാകട്ടേയെന്നു
ഞാൻ പ്രാർത്ഥിക്കുന്നു. 19ഏതൊരു വ്യക്തി
യ്ക്കും പൂർണ്ണമായി അറിയാവുന്നതിലും മഹ
ത്തരമാണു ക്രിസ്തുവിൻെറ സ്നേഹം. ആ
സ്നേഹം അറിയാനുള്ള കഴിവ് നിങ്ങൾക്കുണ്ടാ
കട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. അപ്പോൾ
ദൈവത്തിൻെറ പൂർണ്ണത നിങ്ങളിൽ നിറയ്ക്ക
പ്പെടും.
20നമ്മിൽ പ്രവർത്തിക്കുന്ന ദൈവത്തിൻെറ
ശക്തി കൊണ്ട് നമുക്ക് അപേക്ഷിക്കാവുന്ന
തിലോ ചിന്തിക്കാവുന്നതിലോ അധികം
അവനു പ്രവർത്തിക്കാം. 21അവന് സഭയിലും
യേശുക്രിസ്തുവിലും എപ്പോഴും എന്നെന്നേ
ക്കും മഹത്വം. ആമേൻ.

### ശരീരത്തിൻെറ ഒരുമ

4 കർത്താവിൻെറ തടവുകാരനായ ഞാൻ,
ഇനിമേൽ ദൈവജനത്തിനൊത്തവണ്ണം ജീ
വിക്കുവാൻ നിങ്ങളോടഭ്യർത്ഥിക്കുന്നു. 2എ
പ്പോഴും എളിമയോടും, സൗമ്യതയോടും കൂടി
യിരിക്കുക. ക്ഷമിക്കുകയും പരസ്പരം സ്നേഹ
ത്തോടെ സ്വീകരിക്കുകയും ചെയ്യുക. 3ആത്മാ
വിലൂടെ നിങ്ങൾ കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്നു.
അങ്ങനെ തന്നെ തുടരുവാൻ നിങ്ങൾക്കാവുന്ന
തെല്ലാം ചെയ്യുക. സമാധാനം നിങ്ങളെ ഒന്നാ
ക്കിതീർക്കട്ടെ. 4ഏകശരീരവും ഏക ആത്മാവു
മാണുള്ളത്. ഏക പ്രത്യാശയ്ക്കായിട്ടാണ് ദൈ
വം നിങ്ങളെ വിളിച്ചത്. 5ഏക കർത്താവ്,
ഏക വിശ്വാസം, ഏക സ്നാനവുമാണുള്ളത്.
6ഏക ദൈവവും എല്ലാറ്റിനും ഏക പിതാവും.
അവൻ എല്ലാറ്റിനേയും ഭരിക്കുന്നു. അവൻ
എല്ലായിടവും എല്ലാറ്റിലും നിറഞ്ഞുനിൽ
ക്കുന്നു.
7ക്രിസ്തു നമുക്ക് ഓരോരുത്തർക്കും ഓരോ
പ്രത്യേക വരം നൽകി. ഓരോരുത്തർക്കും എന്തു
കൊടുക്കണമെന്ന് ക്രിസ്തു നിശ്ചയിച്ചതു
തന്നെ ഓരോരുത്തർക്കും ലഭിച്ചു. 8അതുകൊണ്ട്
തിരുവെഴുത്തുകളിൽ ഇങ്ങനെ പറഞ്ഞിരി
ക്കുന്നു,

"അവൻ ആകാശത്തിൻെറ ഉന്നതങ്ങളിലേക്കു
പോയി; അവൻ തടവുകാരെ തന്നോടൊപ്പം
കൊണ്ടു പോകുകയും ജനങ്ങൾക്കു വരങ്ങൾ
നൽകുകയും ചെയ്തു."

*സങ്കീർത്തനങ്ങൾ 68:18.*

9അവൻ"ഉയരത്തിലേക്കു പോയി" എന്നു പറ
യുന്നതിനർത്ഥമെന്താണ്? ആദ്യം അവൻ ഭൂമി
യിലേക്കു താണുവന്നു എന്നാണതിനർത്ഥം.
10അതുകൊണ്ട് യേശു താഴേക്കു വന്നു, അവൻ
തന്നെയാണ് ഉന്നതങ്ങളിലേക്കു പോയത്. അ
വൻ എല്ലാ സ്വർഗ്ഗങ്ങൾക്കും മുകളിലേക്കുയ
ർന്നു. എല്ലാറ്റിലും അവനെത്തന്നെ നിറയ്ക്കാ
നാണ് ക്രിസ്തു അതു ചെയ്തത്. 11അതേ ക്രി
സ്തുതന്നെ ജനങ്ങൾക്കു വരങ്ങളും നൽകി.
ചിലരെ അവൻ അപ്പൊസ്തലന്മാരാക്കി, ചില
രെ പ്രവാചകരാക്കി, ചിലരെ സുവിശേഷപ്ര
സംഗകരാക്കി. ചിലരെ ദൈവത്തിൻെറ ജനത
യുടെ ആട്ടിടയന്മാരും അദ്ധ്യാപകരുമാക്കി. 12ശു
ശ്രൂഷകൾക്കായി ദൈവത്തിൻെറ വിശുദ്ധജന
ത്തെ തയ്യാറാക്കുവാനാണ് ക്രിസ്തു ആ വര
ങ്ങൾ നൽകിയത്. ക്രിസ്തുവിൻെറ ശരീരത്തെ
ശക്തമാക്കാനാണ് അവൻ ആ വരങ്ങൾ നൽകി
യത്. 13നാമെല്ലാവരും ദൈവപുത്രനെക്കുറിച്ചു
ള്ള വിശ്വാസത്തിലും അറിവിലും ഒരുമിക്കും
വരെ ഈ ജോലി തുടരേണ്ടതുണ്ട്. നാമെല്ലാവരും
ക്രിസ്തുവിനെപ്പോലെ പക്വതയും പൂർണ്ണത
യുമുള്ളവരായി വളരണം.
14അപ്പോൾ നാം ഇനിയും ശിശുക്കളായിരി
ക്കില്ല. തിരമാലകളാൽ അങ്ങോട്ടും ഇങ്ങോട്ടും

ഉഴലുന്ന കപ്പൽ പോലെ മാറുന്നവരായിരിക്കു
കയുമില്ല നാം. നമ്മെ വിഡ്ഢിയാക്കാൻ ശ്രമി
ക്കുന്നവരുടെപുതിയ പ്രബോധനങ്ങൾക്കും നാം
വശംവദരാവുകയില്ല. തെറ്റായൊരു മാർഗ്ഗത്തി
ലേക്ക് ആളുകളെ നയിച്ച് മണ്ടന്മാരാക്കാനുള്ള
എല്ലാവിധ തന്ത്രങ്ങളും അവർ ഒരുക്കുന്നു. 15ഇല്ല,
നമ്മൾ സത്യം സ്നേഹത്തോടെ സംസാരിക്കും.
എല്ലാത്തരത്തിലും ക്രിസ്തുവിനെപ്പോലെ നാം
വളരും. ക്രിസ്തു ശിരസ്സും നമ്മൾ ശരീരവുമാ
കുന്നു. 16ശരീരം മുഴുവൻ ക്രിസ്തുവിനെ ആശ്ര
യിച്ചിരിക്കുന്നു. ശരീരത്തിന്റെ എല്ലാ അവയ
വങ്ങളും ഒന്നിച്ചു ചേർത്തിരിക്കുന്നു. ഓരോ
ശരീരഭാഗവും അതാതിന്റെ ജോലി ചെയ്യുന്നു.
മുഴുവൻ ശരീരത്തെയും സ്നേഹത്തിൽ ശക്തി
പ്പെടുത്തി വളരാൻ അതു സഹായിക്കുന്നു.

## നിങ്ങൾ ജീവിക്കേണ്ട മാർഗ്ഗം

17കർത്താവിനായി ഞാനിതു നിങ്ങളോടു
പറയുകയും അതിലൂന്നുകയും ചെയ്യുന്നു.
അവിശ്വാസികളെപ്പോലെ ഇനിയും ജീവിക്ക
രുത്. നിഷ്ഫലമായ ചിന്തകളാണവരുടേത്.
18അവർക്കൊന്നും മനസ്സിലാകുന്നില്ല. കേൾ
ക്കാൻ കൂട്ടാക്കാത്തതുകൊണ്ടാണിത് സംഭവിക്കു
ന്നത്. അതിനാൽ ദൈവം നൽകുന്ന ജീവിത
ത്തെ നേടാനവർക്കാവില്ല. 19അവർക്കു ലജ്ജ
നഷ്ടപ്പെട്ടിരിക്കുന്നു. തങ്ങളുടെ ജീവിതത്തെ
തെറ്റു ചെയ്യാനായി അവർ ഉപയോഗിക്കുന്നു.
കൂടുതൽ കൂടുതൽ തെറ്റുകൾ ചെയ്യാനാണവ
ർക്കു താല്പര്യം. 20എന്നാൽ ക്രിസ്തുവിൽ നിങ്ങ
ൾപഠിച്ച കാര്യങ്ങൾ ആ ചീത്തക്കാര്യങ്ങൾ
പോലെയല്ല. 21അവനെപ്പറ്റി നിങ്ങൾ കേട്ടിട്ടു
ണ്ടെന്ന് എനിക്കറിയാം. നിങ്ങൾ അവനിലെന്ന
വണ്ണം പഠിപ്പിക്കപ്പെട്ടിട്ടുണ്ട്. അതെ, സത്യം
യേശുവിലാകുന്നു. 22നിങ്ങളിലെ പഴയ മനു
ഷ്യനെ ഉപേക്ഷിക്കുകയും അശുദ്ധകർമ്മങ്ങൾ
ചെയ്തു ജീവിക്കാതിരിക്കുകയും ചെയ്യാൻ
നിങ്ങൾ പഠിപ്പിക്കപ്പെട്ടിരിക്കുന്നു. ദുഷ്പ്രവൃ
ത്തികൾ മൂലം ആളുകൾ വഞ്ചിതരാകുന്നതി
നാൽ ആ പഴയ ജീവൻ നശിച്ചുകൊണ്ടേയിരി
ക്കുന്നു. 23എന്നാൽ നിങ്ങൾ നിങ്ങളുടെ ഹൃദയ
ത്തിൽ പുതുക്കം പ്രാപിക്കുവാൻ പഠിപ്പിക്കപ്പെ
ട്ടിരിക്കുന്നു. 24പുതിയ മനുഷ്യനാകാൻ നിങ്ങൾ
പഠിപ്പിക്കപ്പെട്ടിരിക്കുന്നു. ദൈവത്തെപ്പോലെ
യഥാർത്ഥത്തിൽ നല്ലതും പരിശുദ്ധവുമാകും
വിധം യഥാർത്ഥ നന്മയോടെ ആ പുതിയ
വ്യക്തി സൃഷ്ടിക്കപ്പെട്ടിരിക്കുന്നു.

25അതിനാൽ നുണ പറയുന്നതു നിങ്ങൾ നിർ
ത്തണം.എല്ലായ്പ്പോഴും പരസ്പരം സത്യം പറ
യുക.* കാരണം ഒരേ ശരീരത്തിൽ കഴിയുന്ന
വരാണ് നാം. 26കോപമുണ്ടാകുമ്പോൾ പാപം
ചെയ്യാനിടയാകരുത്.* ദിവസം മുഴുവൻ
കോപംവെച്ചു കൊണ്ടിരിക്കുകയുമരുത്. 27പി
ശാചിനു നിങ്ങളെ പരാജയപ്പെടുത്താൻ ഇട
നൽകരുത്. 28മോഷ്ടാവ് മോഷണം നിർത്തണം.
എന്നിട്ടവൻ ജോലി ചെയ്യണം. അവൻ തന്റെ
കൈ നന്മ എന്തെങ്കിലും ചെയ്യാൻ ഉപയോഗി
ക്കട്ടെ. അപ്പോൾ തനിക്കുള്ളതു പാവങ്ങൾക്കു
പങ്കുവയ്ക്കാൻ അവനു കഴിയും.

29ദുഷിച്ച സംസാരം നിങ്ങൾ നടത്താതിരി
ക്കുക. മറ്റുള്ളവരെ ശക്തരാക്കും വിധം വേണ്ട
കാര്യങ്ങൾ സംസാരിക്കുക. അപ്പോൾ നിങ്ങ
ളുടെ വാക്കുകൾ ശ്രദ്ധിക്കുന്നവരെ അതു സഹാ
യിക്കും. 30പരിശുദ്ധാത്മാവിനെ ദു:ഖിപ്പിക്കരുത്.
നിങ്ങൾ ദൈവത്തിന്റേതാണെന്നുള്ള ദൈ
വീകസാക്ഷ്യമാണ് പരിശുദ്ധാത്മാവ്. തക്ക
സമയത്ത് ദൈവം നിങ്ങളെ സ്വതന്ത്രരാക്കു
മെന്നുള്ളതിനു സാക്ഷ്യമായാണ് ദൈവം ആ
ആത്മാവിനെ നിങ്ങൾക്കു തന്നത്. 31ശത്രുത,
ക്രോധം, കോപം എന്നിവ ഒരിക്കലും കാട്ടാതി
രിക്കുക. കോപിച്ചലറുകയോ മറ്റുള്ളവരെ വേദ
നിപ്പിക്കും വിധം എന്തെങ്കിലും പറയുകയോ
ചെയ്യരുത്. ദുഷ്ടതകളൊന്നും പ്രവർത്തിക്കയു
മരുത്. 32പരസ്പരം ദയാലുക്കളും ലോലഹൃദയ
രുമാവുക. ദൈവം ക്രിസ്തുവിൽ നിങ്ങളോടു
ക്ഷമിച്ചതു പോലെ നിങ്ങളും പരസ്പരം ക്ഷമി
ക്കുക.

5 ദൈവത്തിന്റെ പ്രിയപ്പെട്ട മക്കളാണ്
നിങ്ങൾ. അതിനാൽ ദൈവത്തെപ്പോലെയാ
കുവാൻ ശ്രമിക്കുക. 2സ്നേഹത്തിന്റേതായ ഒരു
ജീവിതം നയിക്കുക. ക്രിസ്തു നമ്മെ സ്നേഹി
ച്ചതുപോലെ മറ്റുള്ളവരെയും സ്നേഹിക്കുക.
ക്രിസ്തു സ്വയം നമുക്കു നൽകി. അവൻ ദൈവ
ത്തിനു സുഗന്ധം നിറഞ്ഞ വഴിപാടും യാഗവു
മായിരുന്നു.

3എന്നാൽ നിങ്ങൾക്കിടയിൽ ലൈംഗിക
പാപം അരുത്. യാതൊരുവിധ ദുഷ്ടതയോ
അത്യാഗ്രഹമോ പാടില്ല. എന്തെന്നോ? അതൊ
ന്നും ദൈവത്തിന്റെ വിശുദ്ധജനത്തിന് ചേർ
ന്നതല്ല. 4നിങ്ങൾക്കിടയിൽ ദുഷിച്ച വാക്കുകളു
മുണ്ടാകരുത്. വിഡ്ഢിത്തരങ്ങളോ വൃത്തികെട്ട
തമാശകളോ നിങ്ങൾ പറയാതിരിക്കുക. അതൊ
ന്നും നിങ്ങൾക്കുചേർന്നതല്ല. പക്ഷേ നിങ്ങൾ
ദൈവത്തിനു നന്ദി പറഞ്ഞു കൊണ്ടിരിക്കണം.
5ലൈംഗികപാപം ചെയ്യുന്നവനോ ദുഷ്ടത
പ്രവർത്തിക്കുന്നവനോ വിഗ്രഹാരാധന ചെയ്യു
ന്നവനോ ക്രിസ്തുവിന്റെയും ദൈവത്തി
ന്റെയും രാജ്യത്ത് ഒരു സ്ഥാനവും ഉണ്ടാകി
ല്ലെന്ന വസ്തുത നിങ്ങൾക്കുറപ്പിക്കാം. വിഗ്ര
ഹാരാധകർ വ്യാജദൈവത്തെയാണ് ആരാധി
ക്കുന്നത്. 6അസത്യങ്ങൾ പറഞ്ഞ് ആരും നിങ്ങളെ
വഞ്ചിക്കാൻ ഇടകൊടുക്കരുത്. ദൈവത്തിന്റെ
ഉഗ്രമായ കോപം അനുസരിക്കാത്തവരുടെമേൽ
പതിക്കാൻ ഇത്തരം ചെയ്തികൾ കാരണമാകും.
7അതിനാൽ ഇതേ പെരുമാറ്റം അവരോടു കൂടെ
ചെയ്യരുത്. 8മുമ്പു നിങ്ങൾ ഇരുട്ടു നിറഞ്ഞവ
രായിരുന്നെങ്കിലും ഇപ്പോൾ നിങ്ങളിൽ കർത്താ
വിന്റെ പ്രകാശം നിറഞ്ഞിരിക്കുന്നു. അതി
നാൽ പ്രകാശത്തിന്റെ കുഞ്ഞുങ്ങളെപ്പോലെ
കഴിയുക. 9പ്രകാശം എല്ലാത്തരം നന്മകളേയും
സൽജീവിതത്തേയും സത്യത്തേയും കൊണ്ടുവ
രുന്നു. 10കർത്താവിനെ സന്തുഷ്ടനാക്കുന്നതെ
ന്തെന്നു പഠിക്കുക. 11ഇരുട്ടിലാണവരുടെ പ്രവൃ
ത്തികൾ ചെയ്യരുത്. അത് നന്മയൊന്നും ചെയ്യു
കയില്ല. ഇരുട്ടിലെ ആ കാര്യങ്ങൾ തെറ്റാണെന്ന്
തെളിയിക്കാൻ നന്മകൾ ചെയ്യുക. 12അവർ ചെ
യ്യുന്ന രഹസ്യപ്രവൃത്തികളെപ്പറ്റി പറയുന്നതു
തന്നെ യഥാർത്ഥത്തിൽ ലജ്ജാകരമാണ്. 13അവ
തെറ്റാണെന്നു നാം തെളിയിക്കുമ്പോൾ പ്രകാശം
അവയുടെ യഥാർത്ഥ രൂപം കാണുക എളുപ്പമാ
ക്കുന്നു. 14പ്രകാശമാണ് എല്ലാം എളുപ്പത്തിൽ
ദൃശ്യമാക്കുന്നത്. അതിനാലാണ് നാമിങ്ങനെ
പറയുന്നത്:

"ഉറങ്ങുന്നവനേ, ഉണരൂ! മരണത്തിൽനിന്ന്
ഉയിർത്തെഴുന്നേൽക്കൂ, ക്രിസ്തു നിന്റെമേൽ
പ്രകാശിക്കും."

---

**എല്ലായ്പ്പോഴും ... പറയുക** ഉദ്ധരണി സെഖ. 8:16.

**കോപമുണ്ടാകുമ്പോൾ ... ചെയ്യാനിടയാകരുത്** ഉദ്ധരണി സങ്കീ 4:4.

15അതിനാൽ എങ്ങനെ ജീവിക്കുന്നു എന്ന
തിൽ ശ്രദ്ധാലുവാകുക. അജ്ഞരായവരെ
പ്പോലെ ജീവിക്കരുത്. വിവേകത്തോടെ ജീവി
ക്കുക. 16നന്മ ചെയ്യാൻ ലഭിക്കുന്ന എല്ലാ അവ
സരവും നിങ്ങളുപയോഗിക്കണമെന്നാണ്
ഞാൻ അർത്ഥമാക്കിയത്. കാരണം, ഇതു ചീത്ത
ക്കാലമാണ്. 17അതിനാൽ നിങ്ങളുടെ ജീവിതം
കൊണ്ട് വിഡ്ഢിത്തരം കാട്ടരുത്. കർത്താവിന്
വേണ്ടത് ചെയ്യാൻ പഠിക്കുക. 18വീഞ്ഞു കുടി
ച്ചുമത്തരാകാതിരിക്കുക. അതു നിങ്ങളെ ആത്മീ
യമായി നശിപ്പിക്കും. എന്നാൽ ആത്മാവിനാൽ
നിറയ്ക്കപ്പെടുക. 19സങ്കീർത്തനങ്ങളാലും
സ്തോത്രങ്ങളാലും ആത്മീയഗാനങ്ങളാലും പര
സ്പരം സംസാരിക്കുക. നിങ്ങളുടെ ഹൃദയങ്ങ
ളിൽ കർത്താവിനായി പാടുകയും സംഗീതം
ഉണ്ടാക്കുകയും ചെയ്യുക. 20എല്ലാറ്റിനും പിതാ
വായ ദൈവത്തോടു നന്ദി പറയുക. നമ്മുടെ
കർത്താവായ യേശുക്രിസ്തുവിന്റെ നാമ
ത്തിൽ അവനു നന്ദി പറയുക.

### ഭാര്യമാരും ഭർത്താക്കന്മാരും

21നിങ്ങൾ അന്യോന്യം അനുസരിക്കുവാൻ
സന്നദ്ധരാകുക. എന്തെന്നാൽ നിങ്ങൾ
ക്രിസ്തുവിനെ ആദരിക്കുന്നു.
22ഭാര്യമാരേ, നിങ്ങൾ കർത്താവിന് എന്നതു
പോലെ നിങ്ങളുടെ ഭർത്താക്കന്മാരുടെ അധി
കാരത്തിൻ കീഴിലാകുക. 23ക്രിസ്തു സഭയുടെ
ശിരസ്സായിരിക്കുന്നതുപോലെ ഭർത്താവ് ഭാര്യ
യുടെ ശിരസ്സാകുന്നു. സഭ ക്രിസ്തുവിന്റെ
ശരീരവും- ക്രിസ്തു ശരീരത്തിന്റെ രക്ഷകനു
മാകുന്നു. 24സഭ ക്രിസ്തുവിന്റെ അധികാര
ത്തിൻ കീഴിലാണ്. ഭാര്യമാരേ, നിങ്ങൾക്കും
അങ്ങനെ തന്നെ. എല്ലാക്കാര്യത്തിലും നിങ്ങൾ
നിങ്ങളുടെ ഭർത്താക്കന്മാർക്കു വിധേയരായിരി
ക്കുക.
25ഭർത്താക്കന്മാരേ, ക്രിസ്തു സഭയെ സ്നേ
ഹിച്ചതുപോലെ നിങ്ങൾ നിങ്ങളുടെ ഭാര്യ
മാരെ സ്നേഹിക്കുക. ക്രിസ്തു സഭയ്ക്കു
വേണ്ടി മരിച്ചു. 26സഭയെ വിശുദ്ധമാക്കാനാണ
വൻ മരിച്ചത്. സഭയെ വെള്ളം കൊണ്ട് കഴുകി
വൃത്തിയാക്കാൻ ക്രിസ്തു സുവിശേഷപ്രസംഗം
ഉപയോഗിച്ചു. 27തേജസുള്ള (സൗന്ദര്യം) ഒരു
മണവാട്ടിയെപ്പോലെ സഭയെ തനിക്കുവേണ്ടി
നൽകുവാനാണ് ക്രിസ്തു മരിച്ചത്. സഭയെ
ശുദ്ധീകരിച്ച് തെറ്റുകുറ്റങ്ങളോ ദുഷ്ടപാപ
ങ്ങളോ എന്തെങ്കിലും തരത്തിലുള്ള തിന്മകളോ
ഇല്ലാതാക്കാനാണ് ക്രിസ്തു മരണം വരിച്ചത്.
28ഭർത്താക്കന്മാരും അങ്ങനെ വേണം ഭാര്യമാരെ
സ്നേഹിക്കാൻ. സ്വന്തം ശരീരത്തെയെന്ന പോ
ലെ അവർ ഭാര്യമാരെ സ്നേഹിക്കേണം. തന്റെ
ഭാര്യയെ സ്നേഹിക്കുന്നവൻ സ്വയം സ്നേഹി
ക്കുകയാണ്. 29എന്തെന്നോ? ആരും സ്വന്തം ശരീ
രത്തെ ഒരിക്കലും വെറുക്കുകയില്ല. എല്ലാവരും
സ്വന്തം ശരീരത്തെ തീറ്റിപ്പോറ്റി പരിപാലി
ക്കുന്നു. അതു തന്നെ ക്രിസ്തുവും സഭയ്ക്കു
വേണ്ടി ചെയ്യുന്നു. 30കാരണം നമ്മൾ അവന്റെ
ശരീരത്തിന്റെ ഭാഗങ്ങളാകുന്നു. 31തിരുവെ
ഴുത്തു പറയുന്നു:
“അതിനാൽ ഒരു പുരുഷൻ തന്റെ അപ്പന
മ്മമാരെ വിട്ട് തന്റെ ഭാര്യയോടു ഒട്ടിച്ചേരുന്നു.
അവരിരുവരും ഒരു ദേഹമായിത്തീരുന്നു.”*

**“അതിനാൽ ... ദേഹമായിത്തീരുന്നു”** ഉദ്ധരണി ഉല്പ. 2:24.

32ആ രഹസ്യസത്യം വളരെ പ്രധാനമാണ്-
ഞാൻ ക്രിസ്തുവിനേയും സഭയേയും പറ്റി
യാണ് പറയുന്നത്. 33എന്നാൽ നിങ്ങളോരോരു
ത്തരും സ്വയം സ്നേഹിക്കുന്നതുപോലെ സ്വ
ന്തം ഭാര്യയേയും സ്നേഹിക്കേണം. ഭാര്യ ഭർ
ത്താവിനെ ആദരിക്കുകയും വേണം.

### മക്കളും മാതാപിതാക്കളും

6 മക്കളേ, കർത്താവ് ആഗ്രഹിക്കുന്നതു
പോലെ മാതാപിതാക്കളെ അനുസരിക്കു
വിൻ. ശരിയായ ധർമ്മം അതാണ്. 2കല്പനയി
ങ്ങനെ പറയുന്നു, “നിങ്ങളുടെ അപ്പനമ്മമാരെ
നിങ്ങൾ ബഹുമാനിക്കണം.”* വാഗ്ദാന
ത്തോടു കൂടിയ ആദ്യത്തെ കല്പനയാണിത്.
3വാഗ്ദാനം ഇതാണ്: “അപ്പോൾ നിനക്കു നന്മ
യുണ്ടാകും. നിനക്കു ഭൂമിയിൽ ഒരു ദീർഘകാല
ജീവിതവുമുണ്ടാകും.”*
4പിതാക്കന്മാരേ, നിങ്ങളുടെ മക്കളെ ഒരി
ക്കലും പ്രകോപിതരാക്കരുത്. എന്നാൽ കർത്താ
വിന്റെ പരിശീലനത്തിലും ഉപദേശത്തിലും
അവരെ വളർത്തുക.

### അടിമകളും യജമാനന്മാരും

5അടിമകളേ, ഭൂമിയിലെ നിങ്ങളുടെ യജമാ
നന്മാരെ അനുസരിക്കുവിൻ. ഭയത്തോടും ആദര
വോടും കൂടി അനുസരിക്കുക. ക്രിസ്തുവിനെ
നിങ്ങൾ അനുസരിക്കുന്നതുപോലെ ഹൃദയംഗ
മായി അനുസരിക്കുക. 6യജമാനന്മാർ നിങ്ങളെ
ശ്രദ്ധിക്കുമ്പോൾ അവരെ പ്രീതിപ്പെടുത്താൻ
മാത്രം അനുസരിച്ചാൽ പോരാ. ക്രിസ്തുവിനെ
അനുസരിക്കുന്നതുപോലെ അവരെ അനുസരി
ക്കുക. അങ്ങനെ ദൈവത്തിന്റെ വിധി ഹൃദയം
ഗമായി നിറവേറ്റുകയും ചെയ്യുക. 7നിങ്ങളുടെ
ജോലിസന്തോഷത്തോടെ നിർവ്വഹിക്കുക. മനു
ഷ്യരെ സേവിക്കുന്നതു പോലെയല്ല, കർത്താ
വിനെ സേവിക്കുന്നതുപോലെ വേണം ജോലി
ചെയ്യുവാൻ. 8നന്മ ചെയ്യുന്നവർക്കു കർത്താവ്
തക്കപ്രതിഫലം തരുമെന്ന് ഓർമ്മിക്കുക. ഓരോ
രുത്തർക്കും, അവൻ അടിമയായാലും സ്വതന്ത്ര
നായാലും നന്മ ചെയ്താൽ അതിനുതക്ക പ്രതി
ഫലം കിട്ടും.
9യജമാനന്മാരേ അതേപോലെ നിങ്ങളും അ
ടിമകൾക്കു നന്മ ചെയ്യുക. അവരെ ഭീഷണിപ്പെ
ടുത്തുന്ന ഒന്നും പറയരുത്. നിങ്ങളുടേയും അവ
രുടേയും യജമാനൻ സ്വർഗ്ഗത്തിലുണ്ടെന്നു നി
ങ്ങൾക്കറിയാമല്ലോ. ആ യജമാനനായ ദൈവം
എല്ലാവരേയും ഒരു പോലെ വിധിക്കുന്നു.

### ദൈവത്തിന്റെ കവചം അണിയുക

10ഈ കത്ത് അവസാനിക്കും മുമ്പ് ഒരു കാര്യം
കൂടി പറയട്ടെ, കർത്താവിലും അവന്റെ ശക്തി
യിലും കരുത്തരാകുക. 11ദൈവത്തിന്റെപൂർണ്ണ
കവചം ധരിക്കുക. എങ്കിൽ പിശാചിന്റെ കുടി
ലതന്ത്രങ്ങളെ നിങ്ങൾക്കു ചെറുക്കാനാകും.
12നമ്മുടെ പോരാട്ടം ഭൂമിയിലെ ജനങ്ങൾക്കെ
തിരായല്ല. ഈ ലോകത്തിന്റെ അന്ധകാരത്തി
ന്റെ ഭരണാധികാരികൾക്കും വാഴ്ചകൾക്കും
ശക്തികൾക്കുമെതിരാണ്. സ്വർഗ്ഗീയസ്ഥലങ്ങ
ളിൽ കയറിയിരിക്കുന്ന ദുരാത്മാക്കൾക്കെതിരാ
യാണ് നാം പോരാടുന്നത്. 13അതുകൊണ്ടാണ്

**“നിങ്ങളുടെ ... ബഹുമാനിക്കണം”** ഉദ്ധരണി പുറ. 20:12; ആവ. 5:16.

**“അപ്പോൾ ... ജീവിതവുമുണ്ടാകും”** ഉദ്ധരണി പുറ. 20:12; ആവ. 5:16.

നിങ്ങൾക്ക് ദൈവീക കവചം വേണമെന്നു പറ
ഞ്ഞത്. അപ്പോൾ ദുഷ്ടൻെറ ദിവസത്തിൽ
നിങ്ങൾക്കു കരുത്തോടെ നിൽക്കാനാകും. യുദ്ധം
മുഴുവൻ കഴിയുമ്പോഴും നിങ്ങൾക്കുനേരെ നി
ൽക്കാൻ കഴിയും. 14നിങ്ങളുടെ അരയിൽ സത്യ
ത്തിൻെറ അരപ്പട്ട കെട്ടി ശക്തരായി നിൽക്കുക.
നീതിയുടെ മാർച്ചട്ടയും അണിയുക. 15കരു
ത്തോടെ നിൽക്കുവാൻ നിങ്ങളുടെ കാലുകളിൽ
സമാധാനത്തിൻെറ സുവിശേഷം ധരിക്കുക.
16വിശ്വാസത്തിൻെറ പരിചയും ഉപയോഗി
ക്കുക. അങ്ങനെ ദുഷ്ടനയയ്ക്കുന്ന ഓരോ
തീയമ്പും തടുക്കുവാൻ നിങ്ങൾക്കു കഴിയും.
17രക്ഷയുടെ യുദ്ധത്തൊപ്പി ധരിക്കുക. ദൈവവ
ചനമാകുന്ന ആത്മാവിൻെറ വാളുമെടുക്കുക.
18എല്ലായ്പ്പോഴും ആത്മാവിൽ പ്രാർത്ഥിക്കുക.
എല്ലാത്തരം സ്തുതികളുപയോഗിച്ചും പ്രാർ
ത്ഥിച്ച് നിങ്ങൾക്കു വേണ്ടത് ചോദിക്കുക. അങ്ങ
നെ ചെയ്യാൻ നിങ്ങളെപ്പോഴും തയ്യാറായിരി
ക്കണം. ജാഗ്രത കൈവെടിയാതെ എല്ലാ ദൈവ
ജനത്തിനു വേണ്ടിയും പ്രാർത്ഥിക്കുക.

19എനിക്കു വേണ്ടിയും പ്രാർത്ഥിക്കുക. ഒരി
ക്കൽ മറച്ചുവച്ചിരുന്ന സുവിശേഷത്തിൻെറ
സത്യം എനിക്കു ധൈര്യപൂർവ്വം വിളിച്ചുപറ
യാൻ എൻെറ പ്രസംഗവേളകളിൽ എനിക്കു
വാക്കുകൾ തരുവാൻ ദൈവത്തോട് പ്രാർത്ഥി
ക്കുക. 20സുവിശേഷം പ്രസംഗിക്കേണ്ടതിലേ
ക്കായി ഞാനിപ്പോൾ തടവറയിലാണ്. സുവി
ശേഷം പ്രസംഗിക്കേണ്ട രീതിയിൽ ഭയരഹിത
നായി അത് ചെയ്യാൻവേണ്ടി എനിക്കായി
പ്രാർത്ഥിക്കുക. ഞാനെങ്ങനെയോ ചെയ്യേണ്ടത്
അങ്ങനെ ഭയലേശമില്ലാതെ സുവിശേഷം പ്ര
സംഗിക്കാൻ എനിക്കു കഴിയണമെന്നും നിങ്ങൾ
പ്രാർത്ഥിക്കുക.

### അവസാനത്തെ ആശംസകൾ

21ഞങ്ങൾ സ്നേഹിക്കുന്ന തിഹിക്കോസ്
എന്ന സഹോദരനെ ഞാൻ നിങ്ങളുടെയടു
ത്തേക്കയയ്ക്കുന്നു. കർത്താവിൻെറ വിശ്വസ്ത
നായ ദാസനാണവൻ. എനിക്കു സംഭവിക്കുന്ന
തെല്ലാം അവൻ പറഞ്ഞുതരും. അപ്പോൾ എന്നെ
പ്പറ്റിയും എൻെറ പ്രവൃത്തികളെപ്പറ്റിയും നിങ്ങ
ൾക്കറിയാൻ കഴിയും. 22അതിനാലാണ് ഞാന
വനെ അയയ്ക്കുന്നത്. ഞങ്ങൾ എങ്ങനെയിരി
ക്കുന്നുവെന്ന് നിങ്ങൾ അറിയണമെന്ന് ഞാൻ
ആഗ്രഹിക്കുന്നു. നിങ്ങളെ പ്രോത്സാഹിപ്പിക്കാ
നും കൂടിയാണ് ഞാൻ അവനെ അയയ്ക്കുന്നത്.
23പിതാവായ ദൈവത്തിൽനിന്നും കർത്താ
വായ യേശുക്രിസ്തുവിൽനിന്നും വിശ്വാസ
ത്തോടെയുള്ള സ്നേഹവും സമാധാനവും
നിങ്ങൾക്കുണ്ടാകട്ടെ. 24നമ്മുടെ കർത്താവായ
യേശുക്രിസ്തുവിനെ അന്തമില്ലാതെ സ്നേഹി
ക്കുന്ന എല്ലാവർക്കും ദൈവത്തിൻെറ കൃപയുമു
ണ്ടാകട്ടെ.

# ഫിലിപ്പിയർക്ക് എഴുതിയ ലേഖനം

1 ഫിലിപ്പിയിൽ ക്രിസ്തുയേശുവിലുള്ള ദൈ
വത്തിൻെറ വിശുദ്ധജനത്തിനും മൂപ്പന്മാ
ർക്കും ശുശ്രൂഷകന്മാർക്കും യേശുക്രിസ്തുവി
ൻെറ ദാസന്മാരായ പൌലൊസും തിമൊഥെ
യൊസും ആശംസകൾ അയയ്ക്കുന്നു.

### പൌലൊസിൻെറ പ്രാർത്ഥന

2നമ്മുടെ പിതാവായ ദൈവത്തിൽനിന്നും
കർത്താവായ യേശുക്രിസ്തുവിൽനിന്നും കൃപ
യും സമാധാനവും നിങ്ങൾക്കുണ്ടാകട്ടെ.
3നിങ്ങളെ ഓർക്കുമ്പോഴൊക്കെ ദൈവത്തിനു
ഞാൻ നന്ദി പറയുന്നു. 4ഞാൻ സന്തോഷ
ത്തോടെ നിങ്ങൾക്കുവേണ്ടി എപ്പോഴും പ്രാർ
ത്ഥിക്കുന്നു. 5ഞാൻ ജനങ്ങളോടു സുവിശേഷം
പ്രസംഗിച്ചപ്പോൾ നിങ്ങളെനിക്കു തന്ന സഹാ
യത്തിനു ഞാൻ ദൈവത്തിനു നന്ദിപറയുന്നു.
വിശ്വാസം സ്വീകരിച്ച ആ ദിവസം തൊട്ട്
ഇന്നുവരെ നിങ്ങൾ സഹായിച്ചു. 6ദൈവം
നിങ്ങളിൽ നല്ല കാര്യങ്ങൾ ചെയ്യാൻ തുടങ്ങി
യിരിക്കുന്നു. ദൈവം അത് നിങ്ങളിൽ തുടരു
കയും ചെയ്യുന്നു. യേശുക്രിസ്തു വീണ്ടും വരു
മ്പോൾ ദൈവം ആ പ്രവൃത്തി നിങ്ങളിൽ
പൂർത്തിയാക്കും. എനിക്കതിൽ തീർച്ചയുണ്ട്.
7നിങ്ങളെയെല്ലാവരെയും കുറിച്ച് അങ്ങനെ
വിചാരിക്കുന്നത് ശരിയാണെന്നു ഞാനറിയു
ന്നു. എൻെറ ഹൃദയത്തിൽ എനിക്കു നിങ്ങളോടു
വളരെ അടുപ്പം തോന്നുന്നതുകൊണ്ട് എനിക്കി
തു തീർച്ചയുണ്ട്. എന്നോടൊപ്പം ദൈവകൃപ
നിങ്ങൾ പങ്കുവയ്ക്കുന്നതുകൊണ്ട് എനിക്കു നി
ങ്ങളോടു വളരെ അടുപ്പം തോന്നു ന്നു. ഞാൻ
തടവിലായപ്പോഴും സുവിശേഷത്തിനുവേണ്ടി
പ്രതിരോധം നടത്തിയപ്പോഴും സുവിശേഷ
സത്യം തെളിയിച്ചപ്പോഴും നിങ്ങൾ ദൈവകൃപ
എനിക്കൊപ്പം പങ്കുവയ്ക്കുന്നു. 8ഞാൻ നിങ്ങ
ളെ കാണാൻ വളരെ ആഗ്രഹിക്കുന്നു എന്ന്
ദൈവത്തിന് അറിയാം. യേശു ക്രിസ്തുവിൻെറ
സ്നേഹത്തോടുകൂടി ഞാൻ നിങ്ങളെയെല്ലാവ
രേയും ഏറെ സ്നേഹിക്കുന്നു.
9ഇതാണ് നിങ്ങൾക്കുവേണ്ടിയുള്ള എൻെറ
പ്രാർത്ഥന: നിങ്ങളുടെ സ്നേഹം വളരെ ഏറെ
വളരണമെന്നും; നിങ്ങളുടെ സ്നേഹത്തോ
ടൊപ്പം ധാരണയും അറിവും നിങ്ങൾക്കുണ്ടാകേ
ണമെന്നും;
10നന്മതിന്മകളെ തിരിച്ചറിഞ്ഞ് നല്ലതു തിര
ഞ്ഞെടുക്കണമെന്നും; ക്രിസ്തുവിൻെറ വരവി
നായി നിങ്ങൾ നിഷ്കളങ്കരും, തെറ്റില്ലാത്തവരും
ആകണമെന്നും; 11ദൈവത്തിന് മഹത്വവും
സ്തുതിയും ഉണ്ടാകുന്നതിനായി ക്രിസ്തുവി
ൻെറ സഹായത്താൽ നല്ല കാര്യങ്ങൾ ചെയ്യണ
മെന്നും ഞാൻ പ്രാർത്ഥിക്കുന്നു.

### പൌലൊസിനുണ്ടായ ഉപദ്രവം കർത്താവിൻെറ വേലയിൽ സഹായം

12സഹോദരങ്ങളേ, എനിക്കു സംഭവിച്ച ആ
ചീത്തകാര്യങ്ങൾ സുവിശേഷപ്രചരണത്തിന്
എന്നെ സഹായിച്ചു എന്ന് നിങ്ങൾ അറിയ
ണമെന്നു ഞാൻ ആഗ്രഹിക്കുന്നു. 13ഞാൻ എന്തു
കൊണ്ടു തടവിലായി എന്നുള്ളതു വളരെ
വ്യക്തമാണ്. ഞാൻ ക്രിസ്തുവിൻെറ ഒരു
വിശ്വാസി ആയതുകൊണ്ട് ഞാൻ തടവി
ലായി. എല്ലാ ജനങ്ങൾക്കുമെന്നപോലെ എല്ലാ
കാവൽക്കാർക്കും ഇതറിയാം. 14ഞാൻ ഇപ്പോഴും
തടവിലാണ്, പക്ഷേ, വിശ്വാസികളിൽ ഏറിയ
പങ്കിനും അതെപ്പറ്റി ഇപ്പോൾ മെച്ചമായി തോ
ന്നുന്നു. അതുകൊണ്ട് അവർക്ക് ക്രിസ്തുവിനെ
പ്പറ്റിയുള്ള സന്ദേശം പറയുന്നതിന് കൂടുതൽ
ധൈര്യം തോന്നുന്നു.
15അസൂയയും പിണക്കവും നിമിത്തം ചിലർ
ക്രിസ്തുവിനെപ്പറ്റി പ്രസംഗിക്കുന്നു. ചിലരാ
കട്ടെ സഹായിക്കുവാനുള്ളതാല്പര്യം കൊണ്ടാണ്
ക്രിസ്തുവിനെപ്പറ്റി പ്രസംഗിക്കുന്നത്. 16ഈ
ആൾക്കാർ പ്രസംഗിക്കുന്നത് അവർക്ക് സ്നേ
ഹം ഉള്ളതുകൊണ്ടാണ്. ദൈവം എന്നെ ഏല്പിച്ച
ജോലി സുവിശേഷത്തിനു വേണ്ടിയുള്ള പ്രതി
രോധം നടത്തുക എന്നതാണെന്ന് ഇക്കൂട്ടർക്ക്
അറിയാം. 17എന്നാൽ മറ്റാൾക്കാർ ക്രിസ്തുവി
നെപ്പറ്റി പ്രസംഗിക്കുന്നത് അവർ സ്വാർത്ഥരാ
യതുകൊണ്ടാണ്. പ്രസംഗിക്കാനുള്ള അവരുടെ
പ്രേരണ തെറ്റാണ്. തടവിൽ എനിക്ക് ഉപദ്രവം
ചെയ്യുവാനാണ് അവർ ആഗ്രഹിക്കുന്നത്.
18അവർ എനിക്കു പ്രശ്നങ്ങളുണ്ടാക്കുകയാ
ണെങ്കിൽ ഞാനതു കാര്യമാക്കില്ല. അവർ ക്രി
സ്തുവിനെപ്പറ്റി പറയുന്നു എന്നതാണു
പ്രധാനം. ഞാനതു ആഗ്രഹിക്കുന്നു. ശരിയായ
കാരണത്തിനു വേണ്ടി അവർ അതു ചെയ്യണ
മെന്നു ഞാനാശിക്കുന്നു. തെറ്റായ കാരണം കൊ
ണ്ടാണ് അവർ അതു ചെയ്യുന്നതെങ്കിലും ഞാൻ
സന്തോഷവാനാണ്. ക്രിസ്തുവിനെപ്പറ്റി പറ
യുന്നതു കൊണ്ടാണ് ഞാൻ സന്തോഷിക്കു
ന്നതും ആ സന്തോഷത്തിൽ തുടരുന്നതും. 19യേ
ശുക്രിസ്തുവിൻെറ ആത്മാവ് എന്നെ സഹാ
യിക്കുകയും നിങ്ങൾ എനിക്കുവേണ്ടി പ്രാർത്ഥി
ക്കുകയും ചെയ്യുന്നു. അതുകൊണ്ട് ഈ പ്രശ്ന
ങ്ങൾ എനിക്കു സ്വാതന്ത്ര്യം വരുത്തുമെന്ന് എനി
ക്കറിയാം. 20ക്രിസ്തുവിൻെറ കാര്യത്തിൽ പരാ
ജയപ്പെടാൻ എനിക്ക് ഒന്നും കാരണമാകരുത്.
എൻെറ ജീവനിലുള്ള ക്രിസ്തുവിൻെറ മഹത്വം
ഈ ലോകത്ത് കാണിക്കുവാൻ എക്കാലത്തേയും
പോലെ ഇപ്പോഴും ധീരത ഉണ്ടാകുമെന്ന് ഞാൻ
പ്രത്യാശിക്കുന്നു. ജീവിക്കുന്നുവെങ്കിലും മരിക്കു
ന്നുവെങ്കിലും ഞാനത് ആഗ്രഹിക്കുന്നു.
21എൻെറ ജീവിതത്തിലെ ഏറ്റവും പ്രധാന
പ്പെട്ട ഒരേ കാര്യം ക്രിസ്തുമാത്രമാണെന്നാണ്
ഞാൻ അർത്ഥമാക്കുന്നത്. അതിനാൽ മരണം
പോലും എനിക്കു ലാഭകരമാണ്. 22ശരീരത്തി
ലുള്ള എൻെറ ഈ ജീവിതം തുടരുകയാണെ
ങ്കിൽ കർത്താവിനുവേണ്ടി പ്രവർത്തിക്കാൻ
എനിക്കു സാധിക്കും. പക്ഷെ എന്താണ് ഞാൻ
തിരഞ്ഞെടുക്കേണ്ടത്. 23മരണമോ ജീവിതമോ
എന്ന് എനിക്കറിയില്ല. ജീവിതവും മരണവും

തമ്മിൽ തിരഞ്ഞെടുക്കുക വിഷമമാണ്. ഈ
ജീവിതം വിട്ട് ക്രിസ്തുവിനോടുകൂടെ അയി
രിക്കാൻ ഞാനാഗ്രഹിക്കുന്നു. അതായിരിക്കും
കൂടുതൽ നല്ലത്. 24എന്നാൽ ഈ ശരീരത്തോടു
കൂടി എന്റെ സാന്നിദ്ധ്യം ഇവിടെ നിങ്ങൾക്കാ
വശ്യമുണ്ട്. 25എനിക്കറിയാം നിങ്ങൾക്കെന്നെ
ആവശ്യം ഉണ്ടെന്ന്. അതുകൊണ്ട് ഞാൻ നിങ്ങ
ളോടുകൂടെ ആയിരിക്കുമെന്ന് എനിക്കറിയാം.
നിങ്ങളുടെ വിശ്വാസത്തിൽ വളരുവാനും
സന്തോഷമുള്ളവരാകാനും ഞാൻ നിങ്ങളെ
സഹായിക്കാം. 26ഞാൻ വീണ്ടും നിങ്ങളുടെ
കൂടെയാകുമ്പോൾ ക്രിസ്തുയേശുവിൽ
നിങ്ങൾ വളരെ സന്തോഷഭരിതരാകും.

27ക്രിസ്തുവിന്റെ സുവിശേഷത്തിന് ഇണ
ങ്ങുംവിധമാണ് നിങ്ങൾ ജീവിക്കുന്നതെന്ന്
തീർച്ചപ്പെടുത്തുക. അപ്പോൾ ഞാൻ നിങ്ങ
ളോടു കൂടെ ആയിരുന്നാലും അകന്നിരുന്നാലും
എനിക്കു നിങ്ങളെക്കുറിച്ച് നല്ല കാര്യങ്ങൾ
കേൾക്കുവാൻ കഴിയും. സുവിശേഷത്തിൽ
നിന്നും വരുന്ന വിശ്വാസത്തിനായി ഏക ഹൃദ
യത്തോടെയും മനസ്സോടെയും നിങ്ങൾ യോ
ജിച്ചു ഒരു സംഘമെന്ന നിലയിൽ പ്രവർത്തി
ക്കുന്നുവെന്നു എനിക്കു കേൾക്കാൻ കഴിയും.
28നിങ്ങൾക്കെതിരായ ആളുകളെക്കുറിച്ച് ഒട്ടും
ഭയപ്പെടരുത്. നിങ്ങൾ രക്ഷിക്കപ്പെട്ടുവെന്ന
തിനും നിങ്ങളുടെ എതിരാളികൾ ഇല്ലായ്മ
പ്പെട്ടു പോകുമെന്നതിനും ദൈവത്തിൽനിന്നു
ള്ള തെളിവാണ് നിങ്ങൾക്ക് ഭയമില്ലെന്ന വസ്
തുത. 29ക്രിസ്തുവിൽ വിശ്വസിക്കുന്നു എന്ന
ബഹുമതി ദൈവം നിങ്ങൾക്കു നൽകി. എന്നാൽ
അതുമാത്രമല്ല ക്രിസ്തുവിനുവേണ്ടി കഷ്ടം
സഹിക്കുന്നു എന്ന ബഹുമതിയും ദൈവം
നിങ്ങൾക്കു നൽകി. ഇവ രണ്ടും ക്രിസ്തുവിനു
പുകഴ്ച കൊണ്ടുവരും. 30ഞാൻ നിങ്ങളോടു
കൂടെ ആയിരുന്നപ്പോൾ സുവിശേഷത്തിന്റെ
എതിരാളികളിൽനിന്നും എനിക്കുണ്ടായ ക്ലേശ
ങ്ങൾ നിങ്ങൾ കണ്ടു. ഇപ്പോൾ എനിക്കുള്ള
ബുദ്ധിമുട്ടുകളെക്കുറിച്ച് നിങ്ങൾ കേൾക്കുന്നു.
നിങ്ങൾക്കു തന്നെയും അത്തരം ക്ലേശങ്ങൾ ഉണ്ട്.

### ഐക്യദാർഢ്യതയോടുകൂടിയുള്ള പരസ്പര ശ്രദ്ധ

2 നിങ്ങളോട് എന്തെങ്കിലും ചെയ്യുവാൻ പറ
യുവാൻ ക്രിസ്തുവിൽ എനിക്ക് എന്തെ
ങ്കിലും മാർഗ്ഗമുണ്ടോ? എന്നെ ആശ്വസിപ്പിക്കു
വാൻ നിങ്ങളുടെ സ്നേഹം നിങ്ങളെ ആഗ്രഹി
പ്പിക്കുന്നുണ്ടോ? ആത്മാവിൽ നമ്മൾ അന്യോ
ന്യം പങ്കു പറ്റുന്നുണ്ടോ? നിങ്ങൾക്കു കരുണയും
ദയാലുത്വവും ഉണ്ടോ? 2ഇതൊക്കെ നിങ്ങൾക്കു
ണ്ടെങ്കിൽ എനിക്കുവേണ്ടി ചിലതു ചെയ്യുവാൻ
ഞാനഭ്യർത്ഥിക്കുന്നു. ഇതെന്നെ വളരെ സന്തു
ഷ്ടനാക്കും. ഒരേ കാര്യം വിശ്വസിച്ച് നിങ്ങൾ
ഏക മനസ്ക്കരാകണമെന്ന് ഞാനഭ്യർത്ഥി
ക്കുന്നു. പരസ്പര സ്നേഹത്തിനു വേണ്ടി
അന്യോന്യം യോജിക്കുക. ഒരേ ഉദ്ദേശവും ഉണ്ടാ
യിരിക്കുക.

3നിങ്ങൾ എന്തെങ്കിലും ചെയ്യുമ്പോൾ സ്വാർ
ത്ഥതയോ അഹങ്കാരമോ നിങ്ങളെ നയിക്കാൻ
അനുവദിക്കരുത്. നിങ്ങൾ വിനീതരായി നിങ്ങ
ളേക്കാൾ ബഹുമതി അന്യർക്കു കൊടുക്കുന്നവർ
ആകുവിൻ. 4നിങ്ങളുടെ മാത്രം ജീവിതത്തിൽ
ശ്രദ്ധകേന്ദ്രീകരിക്കാതെ അന്യരുടെ ജീവിത
ത്തിലും ശ്രദ്ധയുള്ളവരാകുവിൻ.

### നിസ്വാർത്ഥനാകുവാൻ ക്രിസ്തുവിൽനിന്നു പഠിക്കുക

5നിങ്ങളുടെ ജീവിതത്തിൽ ക്രിസ്തുയേശു
വിനെപ്പോലെ വിചാരിക്കുകയും പ്രവർത്തി
ക്കുകയും ചെയ്യുവിൻ.

6ക്രിസ്തു എല്ലാ കാര്യത്തിലും ദൈവത്തിനു
തുല്യനാണ്. എന്നാൽ ദൈവത്തിനു തുല്യമായ
രീതിയിൽ തന്റെ ജീവിതവും നിലനിർത്തണ
മെന്ന് ക്രിസ്തു ചിന്തിച്ചില്ല.

7ദാസനാകാൻ സമ്മതിക്കുക വഴി അവൻ
ദൈവത്തോടുകൂടെയുള്ള സ്ഥാനം ഉപേ
ക്ഷിച്ചു ദാസനാകുവാൻ സമ്മതിച്ചു. അവൻ
മനുഷ്യനായി പിറന്ന് ദാസനെപ്പോലെയായി.
8അവൻ മനുഷ്യനായി ജീവിച്ചു കൊണ്ടിരിക്കെ,
ദൈവത്തോടുള്ള സമ്പൂർണ്ണാനുസരണയാൽ
അവൻസ്വയം വിനീതനാക്കി. ആ അനുസരണം
മരണകാരണം ആയപ്പോൾ പോലും അവൻ
അനുസരിച്ചു. ഒരു കുരിശിൽ അവൻ മരിച്ചു.

9ക്രിസ്തു ദൈവത്തെ അനുസരിച്ചതിനാൽ
ദൈവം ക്രിസ്തുവിനെ പരമോന്നതസ്ഥാന
ത്തേക്ക് ഉയർത്തി. ദൈവം ക്രിസ്തുവിന്റെ
നാമം സർവ്വനാമങ്ങളെക്കാൾ ഉന്നതമാക്കി.
10യേശുവിന്റെ നാമത്തെ എല്ലാവരും നമിക്കട്ടെ
എന്നതു കൊണ്ടാണ് ദൈവം ഇതുചെയ്തത്.
എല്ലാ സ്വർഗ്ഗസ്ഥരും, ഭൗമികരും, പാതാളസ്ഥ
രും ആ നാമത്തെ നമിക്കും. 11"യേശുക്രിസ്തു
കർത്താവ് ആണ്" എന്നു എല്ലാവരും ഏറ്റുപ
റയും. അവരിതു പറയുമ്പോൾ, അത് പിതാ
വായ ദൈവത്തിന് മഹത്വം കൊണ്ടുവരും.

### ദൈവാഭീഷ്ട പ്രകാരമുള്ള ജനമാകുവിൻ

12പ്രിയരേ, നിങ്ങൾ എപ്പോഴും അനുസരിച്ചി
ട്ടുണ്ട്. ഞാൻ നിങ്ങളോടു കൂടെ ആയിരുന്ന
പ്പോൾ നിങ്ങൾ ദൈവത്തെ അനുസരിച്ചു.
ഇപ്പോൾ ഞാൻ നിങ്ങളോടുകൂടെ ഇല്ലാതിരി
ക്കുന്ന അവസരങ്ങളിൽ നിങ്ങൾ ദൈവത്തെ
അനുസരിക്കുക എന്നതാണ് കൂടുതൽ പ്രധാനം.
എന്റെ സഹായം ഇല്ലാതെ തന്നെ നിങ്ങൾക്കു
രക്ഷ കിട്ടും എന്ന് ഉറപ്പാക്കണം. ഇതെത്രയും
ബഹുമാനത്തോടും ദൈവഭയത്തോടും കൂടി
ചെയ്യുവിൻ. 13അതെ, ദൈവം നിങ്ങളിൽ പ്രവർ
ത്തിക്കുന്നു. അവനെ പ്രീതിപ്പെടുത്തുന്ന കാര്യ
ങ്ങൾ ചെയ്യാനുള്ള ആഗ്രഹം നിങ്ങളിലുണ്ടാ
കാൻ ദൈവം വഴിയൊരുക്കുന്നു. ഈ കാര്യങ്ങൾ
ചെയ്യുവാനുള്ള ശക്തിയും ദൈവം തരുന്നു.

14പരാതിയോ തർക്കമോ കൂടാതെ എല്ലാ
കാര്യങ്ങളും ചെയ്യുവിൻ. 15അപ്പോൾ നിങ്ങൾ
നിഷ്കളങ്കരും ശുദ്ധരുമാകും. നിങ്ങൾ തെറ്റി
ല്ലാത്ത ദൈവമക്കളാകും. എന്നാൽ നിങ്ങൾ
ദുഷ്ടരുടെ മദ്ധ്യത്തിലാണ് വസിക്കുന്നത്.
നിങ്ങൾ അക്കൂട്ടർക്കിടയിൽ ഇരുട്ടിൽ തിളങ്ങുന്ന
വിളക്കുപോലെയാണ്. 16ജീവൻ തരുന്ന ഉപദേ
ശങ്ങൾ നിങ്ങൾ അവർക്കു പകരും. അതുകൊണ്ട്
ക്രിസ്തു വീണ്ടും വരുമ്പോൾ എനിക്കു സന്തോ
ഷിക്കാം. എന്റെ പ്രവൃത്തി വെറുതെയായില്ല
എന്നോർത്തും എനിക്കു സന്തോഷിക്കാം. ഞാൻ
മത്സരത്തിൽ ഓടി വിജയിക്കുകയും ചെയ്തു.

17ദൈവത്തെ ശുശ്രൂഷിക്കുന്നതിൽ നിങ്ങളുടെ
ജീവൻ യാഗം കഴിപ്പാൻ നിങ്ങളുടെ വിശ്വാസം
നിങ്ങളെ ഒരുക്കുന്നു. നിങ്ങളുടെ യാഗത്തിൽ
ഞാൻ എന്റെ രക്തം കൂടി അർപ്പിക്കേണ്ടിവരും.
എന്നാൽ അതു സംഭവിക്കുകയാണെങ്കിൽ
ഞാൻ നിങ്ങളോടൊപ്പം നിറഞ്ഞ സന്തോഷ

ത്തിലായിരിക്കും. 18നിങ്ങളും എന്നോടൊപ്പം
സന്തോഷിക്കണം.

### തിമൊഥെയോസിനെയും എപ്പഫ്രൊദിത്തൊസിനെയും പറ്റി

19കർത്താവായ യേശുവിൽ പ്രത്യാശകളർ
പ്പിച്ചു തിമൊഥെയോസിനെ നിങ്ങളുടെ അടു
ത്തേക്ക് ഉടനെ അയയ്ക്കാമെന്നു ഞാൻ കരു
തുന്നു. നിങ്ങൾ എങ്ങനെയായിരിക്കുന്നു എന്ന
റിയുന്നതിലും എനിക്ക് സന്തോഷമുണ്ട്.
20തിമൊഥെയോസിനെപ്പോലെ മറ്റൊരാൾ
എനിക്കില്ല. അവന് നിങ്ങളെക്കുറിച്ച് യഥാർത്ഥ
ത്തിൽ ശ്രദ്ധയുണ്ട്. 21മറ്റാളുകൾക്ക് അവരുടെ
സ്വന്തം ജീവിതത്തെക്കുറിച്ചുമാത്രമേ താല്പര്യം
ഉള്ളൂ. അവർ ക്രിസ്തുയേശുവിൻെറ പ്രവർത്തി
യിൽ തല്പരരല്ല. 22തിമൊഥെയോസ് എങ്ങനെ
യുള്ളവനാണെന്നു നിങ്ങൾക്കറിയാം. സുവിശേ
ഷപ്രചരണത്തിനു ഒരു പുത്രൻ തൻെറ പിതാ
വിനെ എന്ന പോലെ എന്നോടൊപ്പം നിന്നു
സഹായിച്ചു എന്നു നിങ്ങൾക്കറിയാം. 23അവ
നെ വേഗത്തിൽ നിങ്ങളുടെ അടുക്കലേക്കയ
യ്ക്കാൻ എനിക്കു പരിപാടിയുണ്ട്. എനി
ക്കെന്തു സംഭവിക്കുമെന്നു ഞാനറിയുമ്പോൾ
അവനെ അയയ്ക്കാം. 24നിങ്ങളുടെ അടുത്തേക്ക്
ഉടനെ വരുവാൻ ദൈവം എന്നെ സഹായിക്കു
മെന്ന് എനിക്കുറപ്പുണ്ട്.

25ക്രിസ്തുവിൻെറ സൈന്യത്തിൽ എനി
ക്കൊപ്പം പ്രവർത്തിക്കുന്ന എപ്പഫ്രൊദി
ത്തൊസ് ക്രിസ്തുവിൽ എൻെറ സഹോദര
നാണ്. എനിക്കു സഹായം ആവശ്യമായിരുന്ന
പ്പോൾ നിങ്ങൾ അവനെ എൻെറ അടുക്കലേക്ക്
അയച്ചു. ഇപ്പോൾ ഞാൻ വിചാരിക്കുന്നു
അവനെ നിങ്ങളുടെ അടുത്തേക്ക് തിരികെ അയ
യ്ക്കണമെന്ന്. 26നിങ്ങളെ എല്ലാവരേയും കാണു
വാൻ അവന് വളരെ ആഗ്രഹം ഉള്ളതുകൊ
ണ്ടാണ് ഞാനവനെ അയയ്ക്കുന്നത്. സുഖമില്ലാ
യിരുന്നുവെന്നു നിങ്ങൾ അറിഞ്ഞതിൽ അവൻ
വ്യസനിച്ചുമിരുന്നു. 27രോഗിയായിരുന്ന
അവൻ മരണത്തോടടുത്തിരുന്നു. പക്ഷെ ദൈ
വം അവനേയും എന്നേയും സഹായിച്ചു. അങ്ങ
നെ ഞാൻ കടുത്ത ദു:ഖം അനുഭവിക്കേണ്ടിവ
ന്നില്ല, 28അതുകൊണ്ട് അവനെ നിങ്ങളുടെ അടു
ത്തേക്ക് അയയ്ക്കുവാൻ ഞാൻ വളരെ ആഗ്രഹി
ക്കുന്നു. അവനെ കാണുമ്പോൾ നിങ്ങൾക്ക്
സന്തോഷിക്കാം. എനിക്കാകട്ടെ നിങ്ങളെക്കുറി
ച്ചുള്ള വ്യാകുലത അവസാനിപ്പിക്കുകയും
ചെയ്യാം. 29കർത്താവിൽ അവനെ സന്തോഷ
പൂർവ്വം സ്വാഗതം ചെയ്യുക. എപ്പഫ്രൊദി
ത്തൊസിനെ പോലുള്ളവരെ ബഹുമാനിക്കുക.
30ക്രിസ്തുവിൻെറ വേലയിൽ മുഴുകിയതു
കൊണ്ടാണ് അവൻ മരണാസന്നനായത്.
എന്നെ സഹായിക്കേണ്ടതിലേക്കായി അവൻ
സ്വന്തജീവനെ അപകടത്തിലാക്കി. എനി
ക്കായി നിങ്ങൾക്കു തരാൻ സാധിക്കാതിരുന്ന
സഹായമാണത്.

### ക്രിസ്തു സർവ്വ പ്രധാനി

3 സഹോദരരേ, ക്രിസ്തുവിൽ സന്തുഷ്ടരാ
കുവിൻ. എഴുതിയ കാര്യങ്ങൾ ആവർത്തി
ക്കുന്നതിൽ എനിക്കു പ്രയാസം ഒന്നുമില്ല.
കാരണം അതു നിങ്ങളെ സജ്ജരാക്കുവാൻ കൂടു
തൽ സഹായിക്കും. 2ദുഷ്ടരെക്കുറിച്ച് ശ്രദ്ധാലു
ക്കളാകുവിൻ. അവർ പട്ടികളെപ്പോലെയാണ്.
അവർ പരിച്ഛേദന ആവശ്യപ്പെടുന്നു.
3എന്നാൽ നമ്മളാണ് യഥാർത്ഥത്തിൽ പരി
ച്ഛേദനക്കാർ. നാം ദൈവത്തെ ആരാധിക്കു
ന്നത് ആത്മാവിലൂടെയാണ്. ക്രിസ്തുയേശു
വിൽ ആയിരിക്കുന്നതിൽ നാം അഭിമാനിക്കുന്നു.
നമുക്കു ചെയ്യാവുന്നതായ കാര്യങ്ങളിലോ
നമ്മിൽത്തന്നെയോ നാം ആശ്രയിക്കുന്നില്ല.
4എനിക്ക് എന്നിൽത്തന്നെ വിശ്വസിക്കാമെ
ങ്കിലും ഞാൻ എന്നിൽ ആശ്രയിക്കില്ല. ഒരുവൻ
തന്നിൽത്തന്നെ ആശ്രയിക്കാമെന്നു വിശ്വസി
ക്കുന്നുവെങ്കിൽ എനിക്ക് എന്നിൽത്തന്നെ ആശ്ര
യിക്കാൻ അതിലും മതിയായ കാരണങ്ങളു
ണ്ടെന്ന് അവൻ അറിയട്ടെ. 5ജനിച്ച് എട്ടു ദിവ
സങ്ങൾ കഴിഞ്ഞപ്പോൾ ഞാൻ പരിച്ഛേദന
യേറ്റു. ഞാൻ യിസ്രായേല്യരിൽനിന്നുള്ള
ബെന്യാമീൻ ഗോത്രത്തിൽപ്പെട്ടവനാണ്. ഞാൻ
ഒരു എബ്രായനാണ്. എൻെറ മാതാപിതാക്കളും
എബ്രായരാണ്. മോശെയുടെ നിയമം എനിക്കു
പ്രധാനമാണ്. അക്കാരണം കൊണ്ടാണ്
ഞാനൊരു പരീശനായത്. 6ഞാൻ എൻെറ യെ
ഹൂദമതത്തിൽ വളരെ ആവേശഭരിതനായിരു
ന്നതു കൊണ്ട് ഞാൻ വിശ്വാസികളെ പീഡി
പ്പിച്ചു. ഞാൻ മോശെയുടെ ന്യായപ്രമാണം
പാലിച്ച രീതിയിൽ എന്നിൽ ഒരു കുറ്റവും
കണ്ടെത്താൻ ഒരുവനും പറ്റിയിട്ടില്ല. 7ഒരിക്കൽ
ഇതെല്ലാം എനിക്ക് അതിപ്രധാനമായിരുന്നു.
എന്നാൽ ആ കാര്യങ്ങളത്രയും ക്രിസ്തുമൂലം
ഫലശൂന്യമായി എന്നു ഞാൻ തീരുമാനിച്ചു.
8അക്കാര്യങ്ങൾ മാത്രമല്ല, എൻെറ കർത്താവായ
യേശുക്രിസ്തുവിനെ അറിയുന്നതിൻെറ മഹ
ത്വത്തോട് താരതമ്യപ്പെടുത്തുമ്പോൾ എല്ലാ
കാര്യങ്ങളും ഫലശൂന്യമാണ്. ക്രിസ്തു മൂലം
ഞാൻ പ്രധാനമെന്നു കരുതിയിരുന്നവ എല്ലാം
നഷ്ടപ്പെട്ടു. ഇപ്പോഴെനിക്കറിയാം അതെല്ലാം
വെറും ചവറാണെന്ന്. ഇത് ക്രിസ്തുവിനെ
സ്വീകരിക്കുവാൻ എന്നെ അനുവദിക്കുന്നു. 9ക്രി
സ്തുവിൽ ആയിരിക്കുവാൻ അത് എന്നെ അനു
വദിക്കുന്നു. ഞാൻ ക്രിസ്തുവിൽ ദൈവമു
മ്പാകെ നീതീകരിക്കപ്പെട്ടവനാണ്. ഈ നീതീ
കരണം ന്യായപ്രമാണാനുസരണം വഴി ഉണ്ടാ
യതല്ല. അത് വിശ്വാസം വഴി ദൈവത്തിൽ
നിന്നാണ് വരുന്നത്. ദൈവമുമ്പാകെ നീതീകരി
ക്കപ്പെടുന്നതിനുവേണ്ടി ദൈവം, ക്രിസ്തുവി
ലുള്ള എൻെറ വിശ്വാസം ഉപയോഗിച്ചു.
10എനിക്കാകെ അറിയേണ്ടത്, ക്രിസ്തുവിനെ
പ്പറ്റിയും മരണത്തിൽനിന്ന് ഉയിർത്തതിനുള്ള
അവൻെറ ശക്തിയെക്കുറിച്ചുമാണ്. ക്രിസ്തു
വിൻെറ കഷ്ടങ്ങൾ പങ്കുവയ്ക്കാനും മരണ
ത്തിൽ അവനെപ്പോലെയാകുവാനും ഞാനാ
ഗ്രഹിക്കുന്നു. 11എനിക്ക് അക്കാര്യങ്ങളൊക്കെ
ഉണ്ടെങ്കിൽ ഞാൻ സ്വയം മരണത്തിൽനിന്ന്
ഉയിർക്കപ്പെടുമെന്ന് എനിക്ക് പ്രതീക്ഷയുണ്ട്.

### ലക്ഷ്യത്തിലെത്താൻ ശ്രമിക്കുന്നു

12ഞാൻ എങ്ങനെ ആയിരിക്കണമെന്ന്
ദൈവം ആഗ്രഹിക്കുന്നതു പോലെ ഞാൻ ദൈ
വത്തിൻെറ പ്രതീക്ഷക്കൊപ്പമെത്തി എന്നല്ല
ഞാനർത്ഥമാക്കുന്നത്. ഇപ്പോഴും ഞാൻ ആ
ലക്ഷ്യത്തിലെത്തിയിട്ടില്ല. ആ ലക്ഷ്യത്തിലെ
ത്താനും അതെൻേറതാക്കാനും ഞാൻ തുടർന്നും
ശ്രമിക്കുന്നു. ക്രിസ്തു അതാഗ്രഹിക്കുന്നു. അതു
കൊണ്ടാണ് ക്രിസ്തു എന്നെ അവനുള്ളതാക്കി
യത്. 13സഹോദരരേ, ഇപ്പോഴും ഞാൻ ആ
ലക്ഷ്യത്തിൽ എത്തിയിട്ടില്ല എന്ന് എനിക്ക
റിയാം. എന്നാൽ ഞാനെപ്പോഴും ചെയ്യുന്ന ഒരു

കാര്യമുണ്ട് പഴയ കാര്യങ്ങൾ ഞാൻ മറക്കും.
എനിക്കു മുമ്പിലുള്ള ആ ലക്ഷ്യത്തിലെത്താൻ
എൻെറ പരമാവധി ഞാൻ ശ്രമിക്കും. 14ലക്ഷ്യ
ത്തിലെത്തി സമ്മാനം വാങ്ങുവാനായി ഞാൻ
ശ്രമിച്ചുകൊണ്ടേയിരിക്കും. ആ സമ്മാനം
എൻേറതാണ്. കാരണം ഉന്നതങ്ങളിൽ ഉള്ള ആ
ജീവിതത്തിനായി ദൈവം ക്രിസ്തുവിലൂടെ
എന്നെ വിളിച്ചിരിക്കുന്നു.

15പക്വതയുള്ള നാം ഈ വിധത്തിലും ചിന്തി
ക്കണം. ഇക്കാര്യങ്ങളിലെന്തെങ്കിലുമായി നിങ്ങ
ൾക്കു യോജിക്കുവാൻ സാധിക്കുന്നില്ലെങ്കിൽ
ദൈവം അതു നിങ്ങൾക്കു വ്യക്തമാക്കിത്തരും.
16എന്നാൽ നമുക്ക് നേരത്തെ തന്നെ ഉണ്ടായി
രുന്ന ആ സത്യം പിന്തുടരണം.

17സഹോദരരേ, നിങ്ങളോരോരുത്തരും എന്നെ
അനുഗമിക്കുവാൻ ശ്രമിക്കണം. ഞങ്ങൾ നിങ്ങ
ൾക്കു കാണിച്ചു തന്നിരിക്കുന്ന രീതിയിൽ ജീവി
ക്കുന്ന ആൾക്കാരുടെ ജീവിതവും പകർത്തു
വിൻ. 18ക്രിസ്തുവിൻെറ കുരിശിൻെറ ശത്രുക്ക
ളെപ്പോലെയാണ് പലരും ജീവിക്കുന്നത്. ഞാൻ
മിക്കപ്പോഴും ഇവരെക്കുറിച്ച് പറഞ്ഞിട്ടുണ്ട്.
ഇപ്പോൾ അവരെക്കുറിച്ച് പറയേണ്ടി വരുന്ന
തിൽ എനിക്കു കരച്ചിൽ വരുന്നു. 19നാശത്തി
ലേക്കു നയിക്കുംവിധത്തിലാണ് ഇക്കൂട്ടർ ജീവി
ക്കുന്നത്. അവർ ദൈവത്തെ ശുശ്രൂഷിക്കുന്നില്ല.
സ്വന്തം തൃപ്തിക്കുവേണ്ടിയാണ് അവർ ജീവി
ക്കുന്നത്. ലജ്ജാകരമായ പ്രവൃത്തികൾ ചെയ്യു
ന്നതിൽ അവർ ഊറ്റം അഭിമാനിക്കുന്നു. അവർ
ഭൗമികകാര്യങ്ങളെക്കുറിച്ചു മാത്രമാണ് ചിന്തി
ക്കുന്നത്. 20എന്നാൽ നമ്മുടെ മാതൃരാജ്യം സ്വർഗ്ഗ
ത്തിലാണ്. സ്വർഗ്ഗത്തിൽനിന്നും നമ്മുടെ
രക്ഷകനായ കർത്താവായ യേശുക്രിസ്തു
വരുന്നതിനായി നാം കാത്തിരിക്കുകയാണ്.
21അവൻ നമ്മുടെ താഴ്ന്ന ശരീരങ്ങളെ അവ
ൻേറതുപോലെ മഹത്വമുള്ളതാക്കി മാറ്റും. ഇത്
ക്രിസ്തുവിന് തൻെറ ശക്തിയാൽ സാധിക്കും.
ആ ശക്തികൊണ്ട് ക്രിസ്തുവിന് എല്ലാ വസ്തു
ക്കളെയും അവൻെറ ഭരണത്തിൻ കീഴിൽ
കൊണ്ടുവരാൻ കഴിയും.

### ചെയ്യേണ്ട ചില കാര്യങ്ങൾ

4 എൻെറ പ്രിയ സഹോദരരേ, ഞാൻ നിങ്ങ
ളെ സ്നേഹിക്കുകയും കാണുവാൻ ആഗ്ര
ഹിക്കുകയും ചെയ്യുന്നു. നിങ്ങൾ എനിക്കു
ആനന്ദം തരികയും നിങ്ങളെക്കുറിച്ച് അഭിമാനം
കൊള്ളിക്കുകയും ചെയ്യുന്നു. ഞാൻ നിങ്ങളോ
ടു പറഞ്ഞതുപോലെ കർത്താവിനെ തുടർന്നും
പിന്തുടരുക.

2കർത്താവിൽ രമ്യതയുള്ളവരാകുവാൻ
യുവൊദ്യയോടും സുന്തുകയോടും ഞാനാവ
ശ്യപ്പെടുന്നു. 3സുഹൃത്തേ, നീ എന്നോട് കൂടെ
വിശ്വസ്തതയോടെ സേവിക്കുന്നതുകൊണ്ട്
ഈ സ്ത്രീകളെ അതൊക്കെ ചെയ്യുവാൻ സഹാ
യിക്കണം എന്നു ഞാൻ നിന്നോടാവശ്യപ്പെ
ടുന്നു. ഈ സ്ത്രീകൾ സുവിശേഷപ്രസംഗ
ത്തിൽ എന്നോടൊപ്പം പ്രവർത്തിച്ചിട്ടുണ്ട്.
അവർ ക്ലേമന്തിനോടും എന്നോടൊപ്പം ഉണ്ടാ
യിരുന്ന മറ്റാൾക്കാർക്കൊപ്പവുമാണ് പ്രവർത്തി
ച്ചിരുന്നത്. അവരുടെ പേര് ജീവൻെറ പുസ്തക
ത്തിൽ എഴുതിയിട്ടുണ്ട്."

4കർത്താവിൽ എപ്പോഴും സന്തോഷിക്കു
വിൻ. ഞാൻ ഒന്നുകൂടി പറയട്ടെ 'സന്തോഷിക്കു
വിൻ.' 5നിങ്ങൾ സൗമ്യരും ദയാലുക്കളുമാണെന്ന്
എല്ലാവരും അറിയട്ടെ. കർത്താവ് വേഗം
വരുന്നു. 6ഒന്നിനെക്കുറിച്ചും ആകുലപ്പെടേണ്ട.
എന്നാൽ നിങ്ങൾക്ക് ആവശ്യമുള്ളതിനെല്ലാം
വേണ്ടി ദൈവത്തോടു പ്രാർത്ഥിക്കുകയും ചോ
ദിക്കുകയും ചെയ്യുക. നിങ്ങൾ പ്രാർത്ഥിക്കു
മ്പോഴൊക്കെ നന്ദി പറയുക. 7ദൈവത്തിൻെറ
സമാധാനം നിങ്ങളുടെ ഹൃദയത്തേയും മനസ്സി
നേയും ക്രിസ്തുയേശുവിൽ സൂക്ഷിയ്ക്കും.
ദൈവം നമുക്കു തരുന്ന ആ സമാധാനം മനസ്സി
ലാക്കാൻ പറ്റാത്തവിധം അത്ര മഹത്താണ്.

8സഹോദരരേ, നല്ലതും പുകഴ്ചയ്ക്കു
യോഗ്യവുമായ കാര്യങ്ങളെക്കുറിച്ച് തുടർന്നും
ചിന്തിക്കുവിൻ. സത്യവും ആദരണീയവും
ശരിയും ശുദ്ധവും സുന്ദരവും ബഹുമാന്യവും
ആയ കാര്യങ്ങളെക്കുറിച്ച് ചിന്തിക്കുവിൻ.
9എന്നിൽനിന്നും ഗ്രഹിച്ചതും കിട്ടിയതുമായ
കാര്യങ്ങൾ ചെയ്യുവിൻ. ഞാൻ പറഞ്ഞ കാര
ങ്ങളും ഞാൻ ചെയ്തതായി നിങ്ങൾ കണ്ട
കാര്യങ്ങളും ചെയ്യുവിൻ.

സമാധാനം നൽകുന്ന ദൈവം നിങ്ങളോടു
കൂടെ ഉണ്ടായിരിക്കട്ടെ.

### ഫിലിപ്പിയർക്കു പൌലൊസിൻെറ നന്ദി

10നിങ്ങൾ എന്നോടുള്ള കരുതൽ വീണ്ടും
കാണിച്ചതിൽ ഞാൻ കർത്താവിൽ ഏറെ
സന്തോഷിക്കുന്നു. നിങ്ങൾക്ക് എന്നെക്കുറിച്ച്
എന്നും കരുതലുണ്ടായിരുന്നു. എന്നാൽ അതു
കാണിക്കുവാൻ നിങ്ങൾക്കൊരു മാർഗ്ഗവുമുണ്ടാ
യിരുന്നില്ല. 11ഞാൻ ഇതൊക്കെ നിങ്ങളോടു
പറയുന്ന് എനിക്ക് എന്തെങ്കിലും ആവശ്യമു
ണ്ടായിട്ടല്ല. എനിക്കുള്ള കാര്യങ്ങൾ കൊണ്ടും
എനിക്കു സംഭവിക്കുന്നവകൊണ്ടും സംതൃപ്ത
നാകുവാൻ ഞാൻ പഠിച്ചിട്ടുണ്ട്. 12ഞാൻ ദരിദ്ര
നാകുമ്പോൾ ജീവിക്കേണ്ടത് എങ്ങനെയെന്ന്
എനിക്കറിയാം. എനിക്കു ധാരാളം ഉള്ളപ്പോഴും
ജീവിക്കേണ്ടത് എങ്ങനെയെന്ന് എനിക്കറിയാം.
സംഭവിക്കുന്ന എന്തിലും സന്തോഷമുള്ളവനാ
കുന്നത് എങ്ങനെയെന്നും എനിക്കറിയാം. കഴി
ക്കുവാൻ ആഹാരം ഉണ്ടായിരുന്നപ്പോഴും അല്പം
മാത്രം ഉണ്ടായിരുന്നപ്പോഴും സന്തോഷമുള്ളവ
നായിരിക്കുവാൻ ഞാൻ പഠിച്ചു. എനിക്കാവ
ശ്യമുള്ളത് എല്ലാം ഉണ്ടായിരുന്ന അവസര
ത്തിലും അവയുടെ അഭാവത്തിലും സന്തോഷി
ക്കാൻ ഞാൻ പഠിച്ചു. 13അവൻ ശക്തി തരുന്നതു
കൊണ്ട് എനിക്ക് ക്രിസ്തുവിൽ കൂടെ എല്ലാ
കാര്യങ്ങളും സാധിക്കും. 14എന്നാൽ എനിക്ക്
സഹായം ആവശ്യമുണ്ടായിരുന്നപ്പോൾ നി
ങ്ങൾ സഹായിച്ചു എന്നത് നല്ലകാര്യമാണ്.
15ഞാൻ ആദ്യമായി സുവിശേഷം പ്രസംഗി
ച്ചത്, ഫിലിപ്പിയിലുള്ള നിങ്ങൾ സ്മരിക്കുക.
മക്കെദോന്യയിൽനിന്നു ഞാൻ പോന്നപ്പോൾ
നിങ്ങൾ ഒരു സഭ മാത്രമാണ് എന്നെ സഹായി
ച്ചത്. 16ഞാൻ തെസ്സലൊനീക്യയിലായിരുന്ന
പ്പോൾ പല തവണ എനിക്ക് നിങ്ങൾ സഹായ
മെത്തിച്ചു. 17യഥാർത്ഥത്തിൽ എനിക്കു നിങ്ങ
ളുടെ ദാനങ്ങൾ കിട്ടുക എന്നുള്ളതല്ലായിരുന്നു
ആവശ്യം പിന്നെയോ, നൽകുന്നതിൽനിന്നുള്ള
അനുഗ്രഹം നിങ്ങൾക്ക് കിട്ടണമെന്നുള്ളതായി
രുന്നു. 18എനിക്കാവശ്യമുള്ളതെല്ലാം എനിക്കുണ്ട്.
എനിക്കാവശ്യമുള്ളതിലും കൂടുതൽ എനി
ക്കുണ്ട്. എപ്പഫ്രൊദിത്തോസ് നിങ്ങളുടെ ദാന
ങ്ങൾ കൊണ്ടുവന്നു. നിങ്ങളുടെ ദാനം ദൈവ
ത്തിനർപ്പിച്ച സൌരഭ്യവാസനയായ സുഗ
ന്ധയാഗം പോലെയാണ്. ദൈവം ആ യാഗം

സ്വീകരിക്കുകയും അത് അവനെ പ്രീതിപ്പെടു
ത്തുകയും ചെയ്യുന്നു.
19ക്രിസ്തുയേശുവിലെ മഹത്വത്താൽ
എന്റെ ദൈവം ഏറെ സമ്പന്നനാണ്. നിങ്ങൾ
ക്കാവശ്യമുള്ളതെല്ലാം നൽകുവാനായി ദൈവം
ക്രിസ്തുയേശുവിലുള്ള തന്റെ സമ്പത്ത്
വിനിയോഗിക്കും. 20നമ്മുടെ പിതാവായ ദൈ
വത്തിന് എന്നെന്നേയ്ക്കും സ്തുതി ഉണ്ടായിരി
ക്കട്ടെ. ആമേൻ.

21ക്രിസ്തുവിലുള്ള ദൈവജനത്തിലെ ഓരോ
ആൾക്കും വന്ദനം പറയുവിൻ. എന്നോടൊപ്പ
മുള്ള സഹോദരർ നിങ്ങൾക്ക് വന്ദനം തരുന്നു.
22ദൈവത്തിന്റെ സമസ്ത ജനവും നിങ്ങളെ
അഭിവാദനം ചെയ്യുന്നു. കൈസരുടെ കൊട്ടാര
ത്തിൽനിന്നുള്ളവരും നിങ്ങളെ അഭിവാദ്യം
ചെയ്യുന്നു.
23കർത്താവായ യേശുക്രിസ്തുവിന്റെ കൃപ
നിങ്ങളെല്ലാവരോടും കൂടി ഉണ്ടായിരിക്കട്ടെ.

# കൊലൊസ്സ്യർക്ക് എഴുതിയ ലേഖനം

1 ദൈവത്തിൻെറ ഇച്ഛയോടെ ക്രിസ്തു
യേശുവിൻെറ അപ്പൊസ്തലനായ പൌ
ലൊസും ക്രിസ്തുവിൽ നമ്മുടെ സഹോദര
നായ തിമൊഥെയൊസും ആശംസകൾ അയ്യ
ക്കുന്നത്.
2ക്രിസ്തുവിൽ വിശ്വസ്ത സഹോദരരായ
കൊലൊസ്സ്യയിലെ ദൈവത്തിൻെറ വിശുദ്ധ
ജനങ്ങൾക്ക് നമ്മുടെ പിതാവായ ദൈവ
ത്തിൻെറ കൃപയും സമാധാനവും.
3നിങ്ങൾക്കായുള്ള ഞങ്ങളുടെ പ്രാർത്ഥയിൽ
ഞങ്ങൾ എപ്പോഴും നമ്മുടെ കർത്താവായ
യേശുക്രിസ്തുവിൻെറ പിതാവായ ദൈവ
ത്തിനു നന്ദി പറയാറുണ്ട്. 4ക്രിസ്തുയേശുവി
ലുള്ള നിങ്ങളുടെ വിശ്വാസത്തെപ്പറ്റിയും
എല്ലാ ദൈവമക്കളോടുമുള്ള സ്നേഹത്തെപ്പ
റ്റിയും ഞങ്ങൾ കേട്ടതു കൊണ്ട് ദൈവത്തിനു
നന്ദി പറയുന്നു. 5നിങ്ങൾക്കുള്ള പ്രത്യാശ മൂല
മാണ് ക്രിസ്തുവിൽ നിങ്ങൾക്ക് വിശ്വാസം
ഉള്ളതും ദൈവജനത്തെ നിങ്ങൾ സ്നേഹിക്കു
ന്നതും. നിങ്ങൾ പ്രത്യാശിക്കുന്നതൊക്കെ സ്വർ
ഗ്ഗത്തിൽ നിങ്ങൾക്കായി സൂക്ഷിച്ചു വച്ചിരി
ക്കുന്നു എന്നു നിങ്ങൾക്കറിയാം. സത്യോപദേ
ശമായ സുവിശേഷം നിങ്ങൾ കേട്ടതുകൊ
ണ്ടാണ് ഈ പ്രത്യാശയെക്കുറിച്ച് നിങ്ങൾക്ക്
മനസ്സിലായത്. 6അതു നിങ്ങളോടു പറഞ്ഞി
രുന്നു. ലോകത്തിലെല്ലായിടത്തും സുവിശേഷം
വളർച്ചയും അനുഗ്രഹങ്ങളും കൊണ്ടുവരുന്നു.
സുവിശേഷത്തെക്കുറിച്ചു കേൾക്കുകയും ദൈ
വത്തിൻെറ കൃപയെക്കുറിച്ചു മനസ്സിലാക്കു
കയും ചെയ്തതുമുതൽ ഇതു തന്നെ നിങ്ങൾ
ക്കും സംഭവിച്ചിരിക്കുന്നു. 7എപ്പഫ്രാസിൽ
നിന്നും നിങ്ങൾ ദൈവകൃപയെക്കുറിച്ചു മനസ്സി
ലാക്കി. എപ്പഫ്രാസ് ഞങ്ങളോടൊപ്പം പ്രവർ
ത്തിക്കുന്നു. ഞങ്ങളവനെ സ്നേഹിക്കുകയും
ചെയ്യുന്നു. അവൻ ഞങ്ങൾക്കു വേണ്ടി ക്രിസ്തു
വിൻെറ വിശ്വസ്തനായ ദാസനാണ്.
8പരിശുദ്ധാത്മാവിനു നിങ്ങളോടുള്ള സ്നേ
ഹത്തെക്കുറിച്ചും എപ്പഫ്രാസ് ഞങ്ങളോടു പറ
ഞ്ഞു. 9ഈ കാര്യങ്ങൾ കേട്ട ദിവസം മുതൽ
ഞങ്ങൾ നിങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കുന്നതു
തുടർന്നു.
ദൈവം ആഗ്രഹിക്കുന്ന കാര്യങ്ങൾ നിങ്ങൾ
വ്യക്തമായും അറിയുന്നതിന്; നിങ്ങളുടെ അറി
വോടൊപ്പം നിങ്ങൾക്ക് ആത്മീയകാര്യങ്ങളിൽ
വലിയ ജ്ഞാനവും മനസ്സിലാക്കാനുള്ള കഴി
വും ഉണ്ടാകുന്നതിന്; 10കർത്താവിനു ആദരവും
അവനെ സകലവിധത്തിലും പ്രീതിപ്പെടുത്തു
ന്നതുമായ ഒരു ജീവിതം നയിക്കാൻ ഈ കാര്യ
ങ്ങൾ നിങ്ങൾ ഉപയോഗപ്പെടുത്തുന്നതിന്;
നിങ്ങൾ എല്ലാ നന്മകളും ചെയ്ത് ദൈവത്തെ
ക്കുറിച്ചുള്ള അറിവിൽ വളരുന്നതിന്; 11ദൈവം
തൻെറ മഹാശക്തിയാൽ നിങ്ങളെ ശക്തിപ്പെടു
ത്തും; പ്രശ്നങ്ങൾ വരുമ്പോൾ ദൈവത്തെ
ഉപേക്ഷിക്കാതെ ശാന്തരും സന്തോഷവാന്മാരും
ആകാൻ തക്കതരത്തിൽ ദൈവം നിങ്ങളെ ശക്തി
പ്പെടുത്തും. ഞങ്ങൾ നിങ്ങൾക്കു വേണ്ടി പ്രാർ
ത്ഥിക്കുന്നത് ഈ കാര്യങ്ങൾക്കാണ്.
12അപ്പോൾ നിങ്ങൾക്കു പിതാവിനു നന്ദി
പറയാം. അവൻ നിങ്ങൾക്കുവേണ്ടി ഒരുക്കി
വച്ചിരുന്ന കാര്യങ്ങൾ കിട്ടാൻ ദൈവം നിങ്ങളെ
പ്രാപ്തരാക്കി. പ്രകാശത്തിൽ ജീവിക്കുന്ന
തൻെറ എല്ലാ ജനങ്ങൾക്കും വേണ്ടി ഈ കാര്യ
ങ്ങളെല്ലാം ഒരുക്കിവച്ചിട്ടുണ്ട്. 13ഇരുളിൻെറ
ശക്തിയിൽനിന്നും ദൈവം നമ്മളെ സ്വതന്ത്ര
രാക്കി, തൻെറ പ്രിയപ്പെട്ട പുത്രൻെറ സാമ്രാജ്യ
ത്തിലേക്ക് നമ്മെ കൊണ്ടുവന്നു. 14ആ പുത്രൻ
നമ്മുടെ പാപങ്ങൾക്കു പരിഹാരം ചെയ്തു.
നമുക്ക് നമ്മുടെ പാപങ്ങളിൽനിന്നും അവൻ
മോചനം കൊണ്ടുവന്നു.

### ക്രിസ്തുവിൽ ദൈവത്തെ ദർശിക്കുന്നു

15ഒരുവനും ദൈവത്തെ കാണാൻ സാധിക്ക
യില്ല. എന്നാൽ യേശു കൃത്യമായും ദൈവത്തെ
പ്പോലെതന്നെയാണ്. നിർമ്മിക്കപ്പെട്ടിരിക്കുന്ന
എല്ലാ കാര്യങ്ങളെയും ഭരിക്കുന്നത് യേശുവാണ്.
16യേശുവിൻെറ അധികാരത്തിൽനിന്നും മെന
ഞ്ഞെടുക്കപ്പെട്ടതാണ് സമസ്ത സൃഷ്ടികളും.
ആകാശത്തിലും ഭൂമിയിലും ഉള്ളതും ഗോച
രവും അഗോചരവും ആയതും ശക്തിയും അധി
കാരങ്ങളും പ്രഭുക്കന്മാരും ഭരണാധികാരികളും
അടക്കമുള്ള എല്ലാ സമസ്ത വസ്തുക്കളും അവ
നിലൂടെ അവനായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നു.
17എന്തെങ്കിലും ഉണ്ടാകുന്നതിനു മുൻപ്
ക്രിസ്തു ഉണ്ടായിരുന്നു. എല്ലാം തുടർന്നു പോ
കുന്നതും അവനാൽ തന്നെ. 18ശരീരത്തിൻെറ
തലയാണ് ക്രിസ്തു. (ശരീരമാകട്ടെ അവൻെറ
സഭയും.) എല്ലാം അവനിൽനിന്നുവരുന്നു. അവ
നാണ് മരണത്തിൽനിന്ന് ഉയിർത്തെഴുന്നേറ്റ
കർത്താവ്.* അതുകൊണ്ട് സർവ്വത്തിലും
അവൻ പ്രധാനിയും ആണ്. 19തൻെറ എല്ലാ
പൂർണ്ണതയോടും കൂടി ക്രിസ്തുവിൽ ജീവി
ക്കാൻ ദൈവം ഇഷ്ടപ്പെട്ടു. 20അതുകൊണ്ട്
എല്ലാ കാര്യത്തിലും കർത്താവ് സർവ്വഭൂമിയി
ലുള്ളതും ആകാശത്തിലുള്ളതുമായ എല്ലാം
ക്രിസ്തുവിൽ കൂടി തന്നിൽ പൊരുത്തപ്പെടു
ത്താൻ ദൈവം ഇഷ്ടപ്പെട്ടു. കുരിശിലെ ക്രി
സ്തുവിൻെറ രക്തത്താൽ ദൈവം സമാധാനം
നിലനിർത്തി.
21ഒരു കാലത്ത് നിങ്ങൾ ദൈവത്തിൽനിന്ന്
അകന്നിരുന്നു. നിങ്ങൾ ചെയ്ത ദുഷ്കൃത്യങ്ങൾ
ദൈവത്തിനെതിരായിരുന്നതുകൊണ്ടു നിങ്ങൾ
ഉള്ളുകൊണ്ട് ദൈവത്തിൻെറ എതിരാളികളായി
രുന്നു. 22എന്നാലിപ്പോൾ ക്രിസ്തു നിങ്ങളെ
വീണ്ടും ദൈവത്തിൻെറ സ്നേഹിതരാക്കിയിരി
ക്കുന്നു. അവൻ തൻെറ (ഭൗമിക) ശരീരത്തിലാ
യിരുന്നപ്പോൾ തൻെറ മരണംവഴി അവൻ ഇതു
ചെയ്തു. നിങ്ങളെ ദൈവമുമ്പാകെ കൊണ്ടു
വരുന്നതിനായാണ് ക്രിസ്തു ഇതു ചെയ്തത്.
ദൈവം നിങ്ങളിൽ കുറ്റകരമായ ഒന്നും കണ്ടെ

---

**കർത്താവ്** “ആദ്യജാതൻ.”

ത്താതിരിക്കത്തക്കവണ്ണം വിശുദ്ധരും കുറ്റമറ്റവ
രുമായി ക്രിസ്തു നിങ്ങളെ ദൈവമുമ്പാകെ
കൊണ്ടുവരും. 23നിങ്ങൾ കേട്ട സുവിശേഷം
തുടർന്ന് നിങ്ങൾ വിശ്വസിക്കുകയാണെങ്കിൽ
ക്രിസ്തു നിങ്ങൾക്കുവേണ്ടി ഇതു ചെയ്യും.
നിങ്ങൾ നിങ്ങളുടെ വിശ്വാസത്തിൽ ഉറപ്പും
സ്ഥിരതയും ഉള്ളവരായിരിക്കുവിൻ. സുവി
ശേഷം നൽകപ്പെട്ടിരിക്കുന്ന പ്രത്യാശയിൽ
നിന്നും നിങ്ങൾ മാറരുത്. ലോകത്തെല്ലായിട
ത്തുമുള്ള ജനങ്ങളോട് പറഞ്ഞിരിക്കുന്ന ഇതേ
സുവിശേഷത്തിൽ തുടർന്നു വിശ്വസിക്കുക.
ഈ സുവിശേഷത്തിന്റെ സേവകനാണ്
പൌലൊസായ ഞാൻ.

## സഭയ്ക്കു വേണ്ടിയുള്ള പൌലൊസിന്റെ വേല

24നിങ്ങൾക്കുവേണ്ടിയുള്ള എന്റെ കഷ്ടങ്ങ
ളിൽ ഞാൻ സന്തോഷിക്കുന്നു. ക്രിസ്തുവിന്റെ
ശരീരമായ സഭവഴി ഇനിയും ക്രിസ്തു ഏറെ
സഹിക്കും. സഹിക്കുന്നതിനുള്ള എന്റെ ഭാഗം
ഞാൻ സ്വീകരിക്കുന്നു. ഈ കഷ്ടങ്ങൾ ഞാൻ
എന്റെ ഈ ഭൗതിക ശരീരത്തിൽ ഏൽക്കും.
അവന്റെ ശരീരമായ സഭയ്ക്കുവേണ്ടി ഞാൻ
സഹിക്കും. 25ദൈവം എനിക്കൊരു പ്രത്യേക
ജോലി തന്നതു കൊണ്ട് ഞാൻ സഭയുടെ ഒരു
ശുശ്രൂഷകനായി. ഈ പ്രവൃത്തി നിങ്ങളെ
സഹായിക്കുന്നു. ദൈവത്തിന്റെ ഉപദേശം
പൂർണ്ണമായി പറയുകയാണ് എന്റെ ജോലി.
26കാലത്തിന്റെ ആരംഭം മുതൽ മറഞ്ഞിരുന്ന
സത്യങ്ങളാണ് ഈ ഉപദേശം. എല്ലാ ജനങ്ങളിൽ
നിന്നും ഈ സത്യം മറച്ചുവയ്ക്കപ്പെട്ടിരുന്നു.
എന്നാൽ ഇപ്പോൾ ഈ രഹസ്യ സത്യം
ദൈവത്തിന്റെ വിശുദ്ധജനത്തിനു വെളിവാ
ക്കിയിരിക്കുന്നു. 27വിലപിടിച്ചതും മഹത്വപൂർ
ണ്ണവുമായ ആ സത്യം അവരെ അറിയിക്കാൻ
ദൈവം തീരുമാനിച്ചു. എല്ലാവർക്കുമുള്ളതാ
കുന്നു മഹത്തായ ആ സത്യം. നിങ്ങളിലുള്ള
ക്രിസ്തു തന്നെയാണ് ആ സത്യം. മഹത്വത്തി
നായുള്ള നമ്മുടെ ഏക പ്രതീക്ഷയാണ് അവൻ.
28അതുകൊണ്ട് ക്രിസ്തുവിനെപ്പറ്റി ജനങ്ങ
ളോടു പറയുന്നതു ഞങ്ങൾ തുടരുന്നു. എല്ലാ
വരേയും ശക്തിപ്പെടുത്താനും പഠിപ്പിക്കാനും
ഞങ്ങളുടെ പൂർണ്ണമായ അറിവും ഉപയോ
ഗിക്കും. ക്രിസ്തുവിലുള്ള ആത്മീയ വളർച്ച
യിൽ തികഞ്ഞവരായി എല്ലാവരെയും ദൈ
വമുമ്പാകെ എത്തിക്കാൻ ഞങ്ങൾ ശ്രമിക്കുന്നു.
29ഇതു ചെയ്യുവാനായി ക്രിസ്തു എനിക്കു
തന്ന മഹാബലത്താൽ ഞാൻ കഠിനാദ്ധ്വാനം
ചെയ്യുകയും മല്ലിടുകയും ചെയ്യുന്നു. ആ ശക്തി
എന്റെ ജീവിതത്തിൽ പ്രവർത്തിക്കുന്നു.

2 ഞാൻ നിങ്ങൾക്കുവേണ്ടി എത്രമാത്രം
ക്ലേശിക്കുന്നുവെന്ന് നിങ്ങൾ മനസ്സിലാക്ക
ണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ഞാൻ
ലവുദിക്യയിലുള്ളവരെയും എന്നെ ഇതുവരെ
കണ്ടിട്ടില്ലാത്ത മറ്റാൾക്കാരേയും സഹായിക്കാൻ
മല്ലിടുന്നു. 2അവർ എല്ലാവരും സ്നേഹത്തിൽ
പരസ്പരം ഒന്നിച്ചു ശക്തിയാർജ്ജിക്കണ
മെന്നും പരിജ്ഞാനത്തിൽനിന്നും ഉളവാകുന്ന
ഉറച്ച വിശ്വാസത്തിൽ അവർ സമ്പന്നരാകണ
മെന്നും ഞാനാഗ്രഹിക്കുന്നു. ദൈവം വെളിപ്പെ
ടുത്തിയ ആ രഹസ്യ സത്യം നിങ്ങൾ പൂർണ്ണ
മായി അറിയണം എന്നാണ് ഞാൻ ആഗ്രഹിക്കു
ന്നത്. ആ സത്യം ക്രിസ്തു തന്നെയാണ്. 3വിവേ
കത്തിന്റെയും വിജ്ഞാനത്തിന്റെയും നിധി
കുംഭങ്ങൾ ക്രിസ്തുവിൽ സുരക്ഷിതമായി
സൂക്ഷിച്ചിരിക്കുന്നു.
4നല്ലതെന്നു തോന്നിക്കുന്ന തെറ്റായ ആശയ
ങ്ങൾ പറഞ്ഞ് ആരും നിങ്ങളെ വിഡ്ഢികളാ
ക്കരുതെന്നു കരുതിയാണ് ഞാനിതു പറയു
ന്നത്. 5ഞാൻ നിങ്ങളോടുകൂടെ അവിടെ ഇല്ലെ
ങ്കിലും എന്റെ ഹൃദയം നിങ്ങൾക്കൊപ്പമുണ്ട്.
നിങ്ങളുടെ നല്ല ജീവിതവും, ക്രിസ്തുവിലുള്ള
ദൃഢമായ വിശ്വാസവും കാണുന്നതിൽ ഞാൻ
സന്തോഷിക്കുന്നു.

## ക്രിസ്തുവിൽ ജീവിതം തുടരുക

6നിങ്ങൾക്ക് കർത്താവായ ക്രിസ്തുയേശു
വിനെ ലഭിച്ചു. അതുകൊണ്ട് ഒരു മാറ്റവും വരു
ത്താതെ അവനെ പിന്തുടരുക. 7നിങ്ങൾ
ക്രിസ്തുവിനെ മാത്രം ആശ്രയിക്കുക. ജീവനും
ബലവും അവനിൽനിന്ന് വരുന്നു. ആ സത്യം
നിങ്ങളെ പഠിപ്പിച്ചിരിക്കുന്നു. യഥാർത്ഥമായ
ആ ഉപദേശത്തിൽ നിങ്ങൾക്ക് ഉറപ്പുണ്ടെന്ന്
ബോദ്ധ്യം വരുത്തണം. എപ്പോഴും നന്ദിയുള്ളവ
രായിരിക്കണം.
8തെറ്റായതും അർത്ഥരഹിതവുമായ ആശയ
ങ്ങളാൽ ആരും നിങ്ങളെ വഴി തെറ്റിക്കാതിരി
പ്പാൻ ശ്രദ്ധിക്കുക. അത്തരം ആശയങ്ങൾ
ക്രിസ്തുവിൽ നിന്നുമല്ല, പക്ഷെ ലോകജന
തയുടെ വിലയില്ലാത്ത ആശയങ്ങളാണ്
അതൊക്കെ. 9ദൈവത്തിലുള്ളതെല്ലാം ക്രിസ്തു
വിൽ പൂർണ്ണമായി ജീവിക്കുന്നു. (ക്രിസ്തു
വിന്റെ ഭൂമിയിലുള്ള ജീവിതത്തിൽ പോലും)
10ക്രിസ്തുവിൽ നിങ്ങൾ എല്ലാം തികഞ്ഞവ
രാണ്, എല്ലാ അധികാരശക്തികളെയും ഭരിക്കു
ന്നത് ക്രിസ്തു ആണ്.
11ക്രിസ്തുവിൽ നിങ്ങൾക്കൊരു വ്യത്യസ്ത
മായ പരിച്ഛേദനയായിരുന്നു ഉള്ളത്. ആ
പരിച്ഛേദന ഒരുവന്റേയും കൈയാൽ നട
ത്തുന്നതല്ല. നിങ്ങളുടെ പാപം നിറഞ്ഞ സ്വയ
ത്തിൽനിന്നും നിങ്ങളെ സ്വതന്ത്രരാക്കി എന്ന
താണ് ഞാനുദ്ദേശിക്കുന്നത്. അതാണു ക്രിസ്തു
നൽകുന്ന പരിച്ഛേദന. 12നിങ്ങൾ സ്നാന
പ്പെട്ടപ്പോൾ ക്രിസ്തുവിനോടൊപ്പം നിങ്ങ
ളേയും സംസ്ക്കരിച്ചു. അതുമാത്രമല്ല നിങ്ങ
ളുടെ ദൈവത്തിന്റെ ശക്തിയിലുള്ള വിശ്വാ
സം വഴി ക്രിസ്തുവിനോടു കൂടി ആ സ്നാന
ത്താൽ നിങ്ങളേയും ഉയിർപ്പിച്ചു. ക്രിസ്തു
വിനെ മരണത്തിൽനിന്നും ഉയിർത്തിയതുവഴി
ദൈവത്തിന്റെ ശക്തി സ്പഷ്ടമാക്കപ്പെട്ടു.
13നിങ്ങളുടെ പാപം കൊണ്ടും നിങ്ങളുടെ
പാപം നിറഞ്ഞ സ്വയത്തിന്റെ ശക്തിയിൽ
നിന്നും മോചിതരാകാതിരുന്നതു കൊണ്ടും
നിങ്ങൾ മരിച്ചു. എന്നാൽ ദൈവം ക്രിസ്തുവി
നോടൊപ്പം നിങ്ങളേയും ജീവിപ്പിച്ചു. ദൈവം
നമ്മുടെ എല്ലാ പാപങ്ങളും ക്ഷമിച്ചു. 14ദൈവ
ത്തിന്റെ കല്പനകൾ ലംഘിച്ചതുകൊണ്ട് നാം
കടക്കാരായി. നാം പിന്തുടരുന്നതിൽ വീഴ്ചവരു
ത്തിയ എല്ലാ ചട്ടങ്ങളും ആ കടത്തിൽ ചേർത്തി
ട്ടുണ്ട്. എന്നാൽ ദൈവം നമ്മളോടു പൊറുത്തു.
ആ കടങ്ങളെല്ലാം കുരിശിൽ തറച്ചു. 15ദൈവം
എല്ലാം ആത്മീക അധികാരങ്ങളെയും ശക്തിക
ളെയും പരാജയപ്പെടുത്തി. കുരിശുകൊണ്ട്
ദൈവം വിജയം നേടിയെടുത്ത് ആ അധികാരി
കളെയും ശക്തികളെയും തോല്പിച്ചു. അവർ
ശക്തിഹീനരാണെന്ന് ദൈവം ലോകത്തിനു
കാണിച്ചു കൊടുത്തു.

### മാനുഷിക ചട്ടങ്ങളെ പിന്തുടരരുത്

**16**തിന്നുകയോ കുടിക്കുകയോ അല്ലെങ്കിൽ
യെഹൂദരുടെ ആചാരക്രമങ്ങളെയോകുറിച്ച്
നിങ്ങളുടെമേൽ ചട്ടങ്ങൾ അടിച്ചേല്പിക്കുവാൻ
ആരേയും അനുവദിക്കാതിരിക്കുക. (ഉത്സവ
ങ്ങൾ, ചന്ദ്രോത്സവങ്ങൾ, ശബ്ബത്തുകൾ). **17**മുൻ
കാലങ്ങളിൽ ഈ കാര്യങ്ങളത്രയും വരുവാനിരി
ക്കുന്ന കാര്യങ്ങളുടെ ഒരു നിഴലായിരുന്നു.
എന്നാൽ വന്നുകൊണ്ടിരിക്കുന്ന പുതിയ കാര്യ
ങ്ങൾ ക്രിസ്തുവിൽ കണ്ടെത്തി. **18**ദൂതന്മാരെ
ആരാധിക്കുന്നതിലും വിനീതരാണെന്നു നടിക്കു
ന്നതിലും ചില ആൾക്കാർ സന്തോഷം കണ്ടെ
ത്തുന്നു. അക്കൂട്ടർ അവർക്കു കിട്ടിയ ദർശനങ്ങ
ളെക്കുറിച്ച് എപ്പോഴും പറയുന്നു. "ഈ കാര്യ
ങ്ങൾ ചെയ്യാത്തതുകൊണ്ട് നിങ്ങൾ തെറ്റുകാരാ
ണെന്നു" പറയുവാൻ അത്തരം ആൾക്കാരെ
അനുവദിക്കാതിരിക്കുക. അവരിലാകെ മന്ദൻ
അഹംഭാവമാണ്, കാരണം ദൈവീകചിന്തകൾ
ക്കുപകരം ജഡീക ചിന്തകളാണവരുടേത്.
**19**അവർ അവരെത്തന്നെ തലയായ ക്രിസ്തു
വിനു കീഴ്പ്പെടുത്തുന്നില്ല. ശരീരം മുഴുവനും
ക്രിസ്തുവിനെ ആശ്രയിക്കുന്നു. ക്രിസ്തുമൂലം
ശരീരത്തിലെ എല്ലാ ഭാഗങ്ങളും പരസ്പരം
കരുതുകയും അന്യോന്യം സഹായിക്കുകയും
ചെയ്യുന്നു. ഇത് ശരീരത്തെ ബലപ്പെടുത്തു
കയും അതിനെ ഒന്നായി നിലനിർത്തുകയും
ചെയ്യുന്നു. അതുകൊണ്ട് ദൈവം ആഗ്രഹിക്കുന്ന
വിധത്തിൽ ശരീരം വളരും.
**20**നിങ്ങൾ ക്രിസ്തുവിനൊപ്പം മരിച്ചതു
കൊണ്ട് ലോകത്തിന്റെ വ്യർത്ഥ ചട്ടങ്ങളിൽ
നിന്നും മുക്തരായി. അതുകൊണ്ട് ഇപ്പോഴും
ലോകത്തിന്റേതെന്നപോലെ എന്തിന് പ്രവർ
ത്തിക്കണം? ഇത്തരം ചട്ടങ്ങളെന്തിനു പിന്തുട
രുന്നു എന്നാണു ഞാനർത്ഥമാക്കുന്നത്. **21**"അതു
തിന്നരുത്," "അതു രുചിക്കരുത്," "ആ സാധനം
തൊടരുത്" എന്നിങ്ങനെ. **22**ഉപയോഗം കഴിഞ്ഞ്
ത്യജിച്ച വസ്തുക്കളെപ്പോലെയാണ് ഈ ചട്ട
ങ്ങൾ. ഈ കാര്യങ്ങളത്രയും ദൈവത്തിൽനിന്നു
ള്ളതല്ല, മറിച്ച് അവയെല്ലാം ജനങ്ങളുടെ
ആജ്ഞയും ആശയങ്ങളുമാണ്. **23**ഈ ചട്ടങ്ങൾ
വിവേകപൂർണ്ണമെന്നു തോന്നാം. പക്ഷെ മനു
ഷ്യനിർമ്മിതങ്ങളായ മതങ്ങളുടെ ഭാഗമാണവ.
ആ മതങ്ങൾ ആളുകളെ വിനീതർ എന്നു നടി
പ്പിക്കുന്നതിന് തങ്ങളുടെ ശരീരങ്ങളെ ശിക്ഷി
ക്കുന്നതിനും കൂട്ടു നിൽക്കുന്നു. എന്നാൽ ഈ
ചട്ടങ്ങൾ അവരുടെ പാപം നിറഞ്ഞ സ്വയം
ആവശ്യപ്പെടുന്ന ദുഷ്ടകാര്യങ്ങൾ ചെയ്യാതിരി
ക്കാൻ സഹായിക്കുന്നില്ല.

### ക്രിസ്തുവിലുള്ള പുതിയ ജീവൻ

**3** ക്രിസ്തുവിനോടൊപ്പം നിങ്ങളെയും മരിച്ച
വരിൽനിന്ന് ഉയിർപ്പിച്ചു. അതുകൊണ്ട്
സ്വർഗ്ഗത്തിലുള്ള കാര്യങ്ങൾ കിട്ടുവാൻ ഹൃദയം
ഗമായി ആഗ്രഹിക്കുക. അവിടെ ദൈവത്തി
ന്റെ വലതു വശത്തായി ക്രിസ്തു ഇരിക്കു
ന്നുണ്ട്. **2**സ്വർഗ്ഗത്തിലുള്ള കാര്യങ്ങളെക്കുറിച്ചു
മാത്രമേ വിചാരിക്കാവൂ, ഭൗമികകാര്യങ്ങളെക്കു
റിച്ചു പാടില്ല. **3**നിങ്ങളുടെ പാപം നിറഞ്ഞ
പഴയ സ്വയം മരിക്കുകയും നിങ്ങളുടെ പുതു
ജീവൻ ക്രിസ്തുവിനോടൊപ്പം ദൈവത്തിൽ
സംരക്ഷിക്കുകയും ചെയ്തു. **4**ക്രിസ്തു ആണ്
നിങ്ങളുടെ ജീവൻ. ക്രിസ്തു വീണ്ടും വരു
മ്പോൾ നിങ്ങൾ അവന്റെ മഹത്വം പങ്കുവ
യ്ക്കും.

**5**അതുകൊണ്ട് നിങ്ങളുടെ ജീവിതത്തിൽ
നിന്ന് എല്ലാ ദുഷ്ടതകളെയും:- ലൈംഗിക
പാപങ്ങൾ, കളങ്കം, കാമം, ദുഷ്ചിന്തകൾ
ഇവയെ നീക്കുക. വിഗ്രഹാരാധന നിങ്ങളെ
നിയന്ത്രിക്കാൻ അനുവദിക്കരുത്. ദുഷ്കാര്യ
ങ്ങൾ ആഗ്രഹിക്കരുത് ഇവയെ പുറത്താക്കുക.
ഈ ആഗ്രഹം ഒരു കള്ളദൈവത്തിനു ശുശ്രൂഷ
ചെയ്യുന്നുവെന്നാണ് സൂചിപ്പിക്കുന്നത്. **6**ഈ
കാര്യങ്ങളൊക്കെ ദൈവത്തെ കോപാകുലനാ
ക്കുന്നു. **7**പണ്ടത്തെ നിങ്ങളുടെ ദുഷ്ട ജീവിത
ത്തിൽ നിങ്ങളും ഈ കാര്യങ്ങളൊക്കെ ചെയ്തി
രുന്നു.

**8**എന്നാൽ ഈ കാര്യങ്ങൾ ഇനി നിങ്ങളുടെ
ജീവിതത്തിൽനിന്നും ഒഴിവാക്കണം. കോപം,
ഉഗ്രമായ അമർഷം, വിദ്വേഷം, അന്യരെ വാക്കു
കൊണ്ടോ, പ്രവൃത്തികൊണ്ടോ മുറിപ്പെടുത്തു
ന്നത്, ആഭാസകരമായ ഭാഷാപ്രയോഗം തുട
ങ്ങിയവയൊക്കെയാണ് ഇത്. **9**പരസ്പരം കള്ളം
പറയരുത്. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ
പാപജീവിതവും പണ്ടു ചെയ്തുകൊണ്ടിരുന്ന
കാര്യങ്ങളും ഉപേക്ഷിച്ചുകഴിഞ്ഞു. **10**പുതു
ജീവിതം നിങ്ങൾ തുടങ്ങിക്കഴിഞ്ഞു. ആ പുതു
ജീവനിൽ നിങ്ങളെ പുതിയവരാക്കി, നിങ്ങളെ
സൃഷ്ടിച്ചവനെപ്പോലെ നിങ്ങൾ ആയിക്കൊ
ണ്ടിരിക്കുകയാണ്. ആ പുതുജീവിതം ദൈവത്തി
ന്റെ യഥാർത്ഥമായ വിജ്ഞാനം നിങ്ങൾക്കു
കൊണ്ടുവരുന്നു. **11**അതിൽ യവനനെന്നോ
യെഹൂദനെന്നോ ഉള്ള വ്യത്യാസമില്ല. പരി
ച്ഛേദനക്കാരനെന്നോ അഗ്രചർമ്മിയെന്നോ,
വിദേശിയെന്നോ, സ്വദേശിയെന്നോ, പരിഷ്കൃ
തനെന്നോ, അപരിഷ്കൃതരെന്നോ, അടിമയെ
ന്നോ, സ്വതന്ത്രനെന്നോ, ഉള്ള വ്യത്യാസം ഇല്ല.
എന്നാൽ ക്രിസ്തു അങ്ങനെയുള്ള എല്ലാ
വിശ്വാസികളിലും ഉണ്ട്. ക്രിസ്തുവാണ് സർ
വ്വോൽകൃഷ്ടൻ.
**12**ദൈവം നിങ്ങളെ തിരഞ്ഞെടുത്ത് തന്റെ
വിശുദ്ധജനമാക്കി. അവൻ നിങ്ങളെ സ്നേഹി
ക്കുന്നു. അതിനാൽ എല്ലാവരോടും കരുണയു
ള്ളവരാകുവിൻ. ദയാലുവും വിനീതനും മൃദു
ലനും ശാന്തനും ആകുവിൻ. **13**പരസ്പരം ദ്വേഷ്യ
പ്പെടാതെ ക്ഷമിക്കുവിൻ. നിന്നോട് മറ്റാരെ
ങ്കിലും തെറ്റു ചെയ്താൽ അവനോടു ക്ഷമിക്കു
വിൻ. കാരണം, കർത്താവ് നിങ്ങളോട് ക്ഷമിച്ചു.
**14**ഇതെല്ലാം പാലിക്കുക. എന്നിരുന്നാലും ഏറ്റ
വും പ്രധാനം സ്നേഹമാണ്. പരിപൂർണ്ണ ഏക
തയിൽ നിങ്ങളെ ഒന്നിച്ചു നിർത്തുന്നത് സ്നേ
ഹമാണ്. **15**ക്രിസ്തു നിങ്ങൾക്ക് നൽകുന്ന സമാ
ധാനം നിങ്ങളുടെ വിചാരങ്ങളെ നിയന്ത്രി
ക്കട്ടെ. സമാധാനം കിട്ടുന്നതിനായി നിങ്ങളെ
എല്ലാവരെയും ഒരു ശരീരത്തിലേക്കു ഒരുമിച്ചു
വിളിച്ചിരിക്കുന്നു. എപ്പോഴും നന്ദിയുള്ളവരാ
കുവിൻ.
**16**ക്രിസ്തുവിന്റെ ഉപദേശങ്ങൾ നിങ്ങ
ളുടെയുള്ളിൽ സമ്പന്നമായി ജീവിക്കട്ടെ. പര
സ്പരം ശക്തിപ്പെടുത്താനും ഉപദേശിക്കാനും
നിങ്ങളുടെ എല്ലാ അറിവും ഉപയോഗപ്പെടു
ത്തുക. ദൈവത്തോടു ഹൃദയത്തിൽ നന്ദിയുള്ള
വരായി സങ്കീർത്തനങ്ങളും ഗീതങ്ങളും ആത്മീ
യഗാനങ്ങളും പാടുവിൻ.**17**നിങ്ങളുടെ സംഭാഷ
ണവും പ്രവൃത്തിയും എല്ലാം നിങ്ങളുടെ കർ
ത്താവായ യേശുവിനു വേണ്ടിയാകട്ടെ. നിങ്ങ
ളുടെ എല്ലാ പ്രവൃത്തികൾക്കും പിതാവായ ദൈ
വത്തിന് യേശുക്രിസ്തു വഴി നന്ദി പറയുവിൻ.

### പുതുജീവൻ പരസ്പരബന്ധത്തിൽ

**18**ഭാര്യമാരേ, നിങ്ങൾ ഭർത്താവിന്റെ അധി
കാരത്തിനു കീഴ്പ്പെടുക. ഇതാണു ക്രിസ്തു
വിൽ ചെയ്യേണ്ടതായ ശരിയായ രീതി.
**19**ഭർത്താവ് തന്റെ ഭാര്യയെ സ്നേഹിക്കു
കയും അവളോടു സൗമ്യത ഉള്ളവനുമാകണം.
**20**മക്കൾ അവരുടെ മാതാപിതാക്കളെ ബഹുമാ
നിക്കണം. ഇതു കർത്താവിനെ പ്രീതിപ്പെ
ടുത്തും.
**21**പിതാക്കന്മാരേ, നിങ്ങളുടെ മക്കളെ നിങ്ങൾ
കോപിപ്പിക്കരുത്. നിങ്ങളെ പ്രീതിപ്പെടുത്തു
ന്നത് കഠിനമായ ഒരു കാര്യമാണെങ്കിൽ
നിങ്ങളെ പ്രീതിപ്പെടുത്തുന്നതിൽനിന്ന് അവർ
നിരുത്സാഹപ്പെടും.
**22**വേലക്കാർ തങ്ങളുടെ യജമാനന്മാരെ എല്ലാ
ക്കാര്യങ്ങളിലും അനുസരിക്കണം. യജമാനന്മാർ
നിങ്ങളുടെ അടുത്ത് ഇല്ലാത്ത സമയവും അനു
സരിക്കുക. എന്നാൽ യഥാർത്ഥത്തിൽ നിങ്ങൾ
മനുഷ്യരെ പ്രീതിപ്പെടുത്താനല്ല ശ്രമിക്കുന്നത്.
പിന്നെയോ കർത്താവിനെയാണ്. അതിനാൽ
സത്യസന്ധയോടുകൂടെ അനുസരിക്കുക. കാര
ണം നിങ്ങൾ കർത്താവിനെ ബഹുമാനിക്കുന്നു.
**23**നിങ്ങൾ ചെയ്യുന്ന എല്ലാ പ്രവൃത്തിയും നിങ്ങ
ളെക്കൊണ്ടാകാവുന്നതിന്റെ പൂർണ്ണതയിൽ
ചെയ്യുവിൻ. ദൈവത്തിനുവേണ്ടി ജോലി ചെ
യ്യുതുപോലെ ചെയ്യുവിൻ. അതുവഴി നിങ്ങൾ
ആളുകളെയല്ല ദൈവത്തെയാണ് സേവിക്കു
ന്നത്. **24**കർത്താവിൽനിന്നും നിങ്ങൾക്ക് നിങ്ങ
ളുടെ പ്രതിഫലം കിട്ടുമെന്ന് ഓർക്കുവിൻ.
തന്റെ ജനത്തിനു വാഗ്ദാനം ചെയ്തത് അവൻ
നിങ്ങൾക്കു തരും. നിങ്ങൾ കർത്താവായ ക്രി
സ്തുവിനെയാണു ശുശ്രൂഷിക്കുന്നത്. **25**തെറ്റു
ചെയ്തവൻ ആ തെറ്റിനെ പ്രതി ശിക്ഷിക്കപ്പെ
ടുമെന്ന് ഓർക്കുവിൻ. ദൈവം എല്ലാവരോടും
ഒരുപോലെ പെരുമാറുന്നു.

**4** യജമാനന്മാരേ, നല്ലതും ന്യായവുമായ
കാര്യങ്ങൾ നിങ്ങളുടെ ദാസന്മാർക്കു
കൊടുക്കുവിൻ. സ്വർഗ്ഗത്തിൽ നിങ്ങൾക്ക് ഒരു
യജമാനൻ ഉണ്ട് എന്ന് ഓർക്കുവിൻ.

### വിശ്വാസികൾക്ക് പൌലൊസിന്റെ ചില നിർദ്ദേശങ്ങൾ

**2**ദൈവത്തിനു നന്ദി പറഞ്ഞുകൊണ്ട് പ്രാർ
ത്ഥിക്കുന്നത് തുടരുവിൻ. **3**ഞങ്ങൾക്കുവേണ്ടിയും
പ്രാർത്ഥിക്കുവിൻ. തന്റെ സന്ദേശം ജനങ്ങ
ളോട് പ്രസംഗിക്കുന്നതിന് അവസരം തരണം
എന്നു പ്രാർത്ഥിക്കുവിൻ. ക്രിസ്തുവിനെപ്പറ്റി
മുൻപ് മറച്ചുവച്ചതും പിന്നീട് ദൈവം തന്നെ
വെളിപ്പെടുത്തിയതുമായ ആ രഹസ്യ സത്യം
പ്രസംഗിക്കുവാൻ ഞങ്ങളെക്കൊണ്ടാകണമേ
എന്നു പ്രാർത്ഥിക്കുവിൻ. ഈ സത്യം പ്രസംഗി
ച്ചതുകൊണ്ട് ഇപ്പോൾ ഞാൻ കാരാഗൃഹത്തി
ലായി. **4**ഈ സത്യം ജനങ്ങൾക്കു വ്യക്തമാക്കാൻ
കഴിയണമേ എന്നു പ്രാർത്ഥിക്കുവിൻ. അതാണു
ഞാൻ ചെയ്യേണ്ടത്.
**5**അവിശ്വാസികളോടു വിവേകപൂർവ്വം ഇട
പെടുക. നിങ്ങളുടെ സമയത്തെ നിങ്ങളെക്കൊ
ണ്ടാകും പോലെ ഏറ്റവും നല്ല രീതിയിൽ ചെല
വഴിക്കുക. **6**സംസാരിക്കുമ്പോൾ എപ്പോഴും ദയ
യോടും വിവേകത്തോടും കൂടെ സംസാരി
ക്കുക. അപ്പോൾ നിങ്ങൾക്ക് എല്ലാവരോടും പറ
യേണ്ടതുപോലെ ഉത്തരങ്ങൾ പറയുവാൻ
സാധിക്കും.

### പൌലൊസിന്റെ കൂടെയുള്ളവരെപ്പറ്റി

**7**ക്രിസ്തുവിൽ എന്റെ പ്രിയ സഹോദര
നാണ് തിഹിക്കൊസ്. അവൻ കർത്താവിൽ
എന്റെ വിശ്വസ്ത ശുശ്രൂഷകനും ദാസനു
മാണ്. എനിക്കു സംഭവിച്ചു കൊണ്ടിരിക്കുന്ന
കാര്യങ്ങളെല്ലാം അവൻ നിങ്ങളോടു പറയും.
**8**അതുകൊണ്ടാണു ഞാൻ അവനെ അയ്യക്കു
ന്നത്. ഞങ്ങൾ എങ്ങനെയാണെന്ന് നിങ്ങൾ
അറിയണമെന്ന് ഞാൻ ആഗ്രഹിക്കുന്നു.
നിങ്ങളെ പ്രോത്സാഹിപ്പിക്കുവാൻ ഞാൻ
അവനെ അയയ്ക്കുന്നു. **9**ക്രിസ്തുവിൽ വിശ്വ
സ്തനും പ്രിയ സഹോദരനുമായ ഒനേസി
മൊസിനൊപ്പം ഞാൻ അവനെ അയയ്ക്കുന്നു.
അവൻ നിങ്ങളുടെ കൂട്ടത്തിൽ നിന്നുള്ളവ
നാണ്. ഇവിടെ സംഭവിച്ചതെല്ലാം തിഹിക്കൊ
സും ഒനേസിമൊസും പറയും.
**10**എന്നോടൊപ്പമുള്ള തടവുകാരനായ അരി
സ്തർഹോസും നിങ്ങളെ അഭിവാദ്യം ചെയ്യു
ന്നു. മർക്കൊസിന്റെ മച്ചുനനായ ബർന്ന
ബാസും നിങ്ങളെ വന്ദനം ചെയ്യുന്നു. (മർക്കൊ
സിന് എന്തു ചെയ്തുകൊടുക്കണമെന്ന് ഞാൻ
നിങ്ങളോട് നേരത്തേ പറഞ്ഞിട്ടുണ്ട്. അവൻ
വരികയാണെങ്കിൽ അവനെ സ്വീകരിക്കുക.)
**11**യേശു എന്ന പേരിലും വിളിക്കുന്ന യുസ്
താസും നിങ്ങളെ അഭിവാദനം ചെയ്യുന്നു. ഇവ
രാണ് ദൈവരാജ്യത്തിനായി എനിക്കൊപ്പം
പ്രവർത്തിക്കുന്ന യെഹൂദർ. അവർ എനി
ക്കൊരു ആശ്വാസമാണ്.
**12**നിങ്ങളുടെ ഇടയിൽനിന്നുള്ള ക്രിസ്തു
വിന്റെ ദാസനായ എപ്പഫ്രാസും നിങ്ങളെ
അഭിവാദനം ചെയ്യുന്നു. അവൻ നിങ്ങൾക്കു
വേണ്ടി എപ്പോഴും പ്രാർത്ഥിക്കുന്നു. ആത്മീയ
പക്വതയെത്തി ദൈവം നിങ്ങൾക്കുവേണ്ടി
ആഗ്രഹിക്കുന്നതെല്ലാം നിങ്ങൾക്കുണ്ടാകുവാ
നാണ് അവൻ പ്രാർത്ഥിക്കുന്നത്. **13**അവൻ ലവു
ദിക്യായിലേയും ഹിയരപ്പൊലിയിലേയും ജന
ങ്ങൾക്കുവേണ്ടിയും നിങ്ങൾക്കു വേണ്ടിയും കഠി
നമായി യത്നിച്ചു എന്ന് എനിക്കറിയാം. **14**വൈ
ദ്യനും ഞങ്ങളുടെ സുഹൃത്തുമായ ലൂക്കൊസും
ദേമാസും നിങ്ങളെ വന്ദനം ചെയ്യുന്നു.
**15**ലവുദിക്യയിലെ സഹോദരങ്ങളെ വന്ദനം
ചെയ്യുക. നുംഫെയ്ക്കും അവളുടെ വീട്ടിൽ
കൂടുന്ന സഭയ്ക്കും വന്ദനം പറയുക. **16**ഈ
കത്ത് നിങ്ങളുടെ ഇടയിൽ വായിച്ചു കഴിഞ്ഞ
തിനു ശേഷം ലവുദിക്യയിലെ സഭയിലും
വായിച്ചു എന്ന് ഉറപ്പുവരുത്തുക. ലവുദിക്യയി
ലേക്ക് അയച്ച കത്ത് നിങ്ങളും വായിക്കുക.
**17**“ദൈവം നിനക്കുതന്ന ജോലി ചെയ്യുന്നതിൽ
തീർച്ചയുണ്ടാകണമെന്ന്” അർഹിപ്പൊസി
നോടു പറയുക.
**18**ഞാൻ, പൌലൊസ്, ഇതു എന്റെ കൈ
കൊണ്ടുതന്നെ എഴുതി. നിങ്ങൾക്കു ഞാൻ
വന്ദനം പറയുന്നു. ഞാൻ തടവിലാണെന്ന് ഓർ
ക്കുവിൻ. ദൈവത്തിന്റെ കൃപ നിങ്ങളോടു
കൂടെ ഉണ്ടായിരിക്കട്ടെ.

# തെസ്സലൊനീക്യർക്ക് എഴുതിയ ഒന്നാം ലേഖനം

1 പൌലൊസും, സില്വാനൊസും, തിമൊഥെ
യൊസും, തെസ്സലൊനീക്യയിലുള്ള സഭ
യ്ക്ക് അഭിവാദനങ്ങൾ നേരുന്നു. നമ്മുടെ പിതാ
വായ ദൈവത്തിലും കർത്താവായ യേശുക്രി
സ്തുവിലും ജീവിക്കുന്ന നിങ്ങൾക്ക് കൃപയും
സമാധാനവും ഉണ്ടാകട്ടെ.

### തെസ്സലൊനീക്യരുടെ ജീവിതവും വിശ്വാസവും

2പ്രാർത്ഥിക്കുമ്പോൾ എപ്പോഴും ഞങ്ങൾ നി
ങ്ങളെ ഓർക്കുകയും നിങ്ങൾക്കെല്ലാവർക്കും
വേണ്ടി ദൈവത്തിനു നന്ദി പറയുകയും
ചെയ്യുന്നു.
3നിങ്ങളുടെ വിശ്വാസത്താൽ നിങ്ങൾ ചെ
യ്തിട്ടുള്ള വേലയും സ്നേഹത്തിന്റെ പ്രേരണ
യാലുള്ള നിങ്ങളുടെ അദ്ധ്വാനവും നമ്മുടെ
കർത്താവായ യേശുക്രിസ്തുവിലുള്ള നിങ്ങ
ളുടെ പ്രത്യാശയുടെ ഉറപ്പും നമ്മുടെ പിതാ
വായ ദൈവത്തിനു മുമ്പിൽ ഞങ്ങൾ ഇടവി
ടാതെ ഓർക്കുന്നു. 4സഹോദരരേ, ദൈവം
നിങ്ങളെ സ്നേഹിക്കുന്നെന്നും അവന്റെ
സ്വന്തമാകുവാൻ നിങ്ങൾ തിരഞ്ഞെടുക്കപ്പെട്ടി
രിക്കുന്നുവെന്നും ഞങ്ങൾ അറിയുന്നു.
5ഞങ്ങൾ നിങ്ങളെ സുവിശേഷവുമായി
സമീപിച്ചത് വെറും വാക്കുകളാലല്ല ശക്തിയാ
ലാണ്. ഇതു സത്യമാണെന്ന് ഞങ്ങൾക്കറിയാകു
ന്നതുകൊണ്ട് പരിശുദ്ധാത്മാവിനാലാണ്
ഞങ്ങൾ ഇത് നിങ്ങളുടെയടുത്ത് കൊണ്ടു
വന്നത്. നിങ്ങൾക്കു സഹായമാകുന്ന രീതിയിൽ
ഞങ്ങൾ എങ്ങനെ നിങ്ങളുടെ ഇടയിൽ താമസി
ച്ചുവെന്ന് നിങ്ങൾക്കറിയാം. 6നിങ്ങൾ ഞങ്ങ
ളുടെ ഉപദേശം വളരെ സന്തോഷത്തോടുകൂടി
സ്വീകരിച്ചു. അത് വളരെ കഷ്ടങ്ങൾ കൊണ്ടു
വന്നുവെങ്കിലും, ആ സന്തോഷം നിങ്ങൾക്കു
പരിശുദ്ധാത്മാവിൽനിന്നും വരുന്നു. ഈ വിധ
ത്തിൽ നിങ്ങൾ ഞങ്ങളെപ്പോലെയും കർത്താ
വിനെപ്പോലെയും ആയിത്തീർന്നു.
7മക്കെദൊന്യയിലേയും അഖായയിലേയും
എല്ലാ വിശ്വാസികൾക്കും ഒരു മാതൃകയായി
നിങ്ങൾ. 8മക്കെദൊന്യയിലും അഖായയിലും
നിങ്ങളിൽനിന്നാണ് കർത്താവിന്റെ ഉപദേശം
പടർന്നത്. യഥാർത്ഥത്തിൽ എല്ലായിടത്തും
ദൈവത്തിലുള്ള നിങ്ങളുടെ വിശ്വാസത്തെക്കു
റിച്ചുള്ള വാർത്ത പരന്നു. അതുകൊണ്ട് നിങ്ങ
ളുടെ വിശ്വാസത്തെപ്പറ്റി ജനങ്ങളോട് ഒന്നും
തന്നെ ഞങ്ങൾക്ക് പറയേണ്ടതില്ല. 9എല്ലായിട
ത്തും ഉള്ളവർ, ഞങ്ങൾ അവിടെ ആയിരുന്ന
പ്പോൾ, ഞങ്ങളെ നിങ്ങൾ എങ്ങനെ സ്വീക
രിച്ചു എന്ന് പറയുന്നു. നിങ്ങൾ എങ്ങനെ
വിഗ്രഹാരാധന നിർത്തുകയും ജീവിക്കുന്ന
സത്യദൈവത്തെ എങ്ങനെ സേവിക്കുന്നു എന്ന
തിനെപ്പറ്റിയും ജനങ്ങൾ പറയുന്നു. 10നിങ്ങൾ
വിഗ്രഹാരാധന നിർത്തിയിട്ട് ദൈവത്തിന്റെ
പുത്രൻ സ്വർഗ്ഗത്തിൽനിന്നും ഇറങ്ങി വരുന്നതി
നായി കാത്തിരിക്കുന്നു. ദൈവം ആ പുത്രനെ
മരണത്തിൽനിന്നും ഉയിർത്തെഴുന്നേല്പിച്ചു.
വരുവാനിരിക്കുന്ന ദൈവത്തിന്റെ കോപ
ത്തോടുള്ള ന്യായവിധിയിൽനിന്നും നമ്മെ
രക്ഷിക്കുന്നത് അവനാണ്-യേശു.

### തെസ്സലൊനീക്യയിൽ പൌലൊസിന്റെ വേല

2 സഹോദരരേ, നിങ്ങൾക്കറിയാം നിങ്ങളുടെ
ഇടയിലേക്കു ഞങ്ങൾ നടത്തിയ സന്ദർ
ശനം പരാജയമല്ലായിരുന്നു എന്ന്. 2നിങ്ങളുടെ
അടുത്തേക്കു വരുന്നതിനു മുൻപ് ഫിലിപ്പി
യിൽ ഞങ്ങൾ ഏറെ സഹിച്ചു. അവിടുള്ളവർ
ഞങ്ങളെ നിന്ദിച്ചതൊക്കെ നിങ്ങൾക്കറിയാം.
ഞങ്ങൾ നിങ്ങളുടെ അടുത്തേക്കു വന്നപ്പോൾ
വളരെ ആളുകളും ഞങ്ങൾക്കെതിരായിരുന്നു.
എന്നാൽ ദൈവം ഞങ്ങളെ ധൈര്യശാലികളാ
ക്കുകയും അവന്റെ സുവിശേഷം നിങ്ങളെ
അറിയിക്കുവാൻ സഹായിക്കുകയും ചെയ്തു.
3ഞങ്ങൾ ജനങ്ങളെ ധൈര്യപ്പെടുത്തുന്നു. ആരും
ഞങ്ങളെ വിഡ്ഢികളാക്കിയില്ല. ഞങ്ങൾ
ദുഷ്ടരോ ജനങ്ങളെ വഞ്ചിക്കുന്നവരോ അല്ല.
ഇക്കാര്യങ്ങളൊന്നുമല്ല, ഞങ്ങൾ ചെയ്യേണ്ടത്
ചെയ്യുന്നതിനുള്ള കാരണങ്ങൾ. 4സുവിശേഷം
പറയുന്നതിനായി ദൈവം ഞങ്ങളെ പരീ
ക്ഷിച്ച് വിശ്വസിച്ചതുകൊണ്ടാണ് ഞങ്ങൾ
സുവിശേഷം പ്രസംഗിക്കുന്നത്. അതിനാൽ
ഞങ്ങൾ പ്രസംഗിക്കുമ്പോൾ ഞങ്ങൾ മനു
ഷ്യരെ സംപ്രീതരാക്കാൻ ശ്രമിക്കുന്നില്ല.
ഞങ്ങൾ ദൈവത്തെയാണ് പ്രീതിപ്പെടുത്തു
വാൻ ശ്രമിക്കുന്നത്. ഞങ്ങളുടെ ഹൃദയങ്ങളെ
സൂക്ഷ്മനിരീക്ഷണം ചെയ്യുന്നവനാണ്
ദൈവം. 5നിങ്ങളെപ്പറ്റി നല്ല കാര്യങ്ങൾ പറഞ്ഞ്
നിങ്ങളെ സ്വാധീനിക്കാൻ ഒരിക്കലും ഞങ്ങൾ
ശ്രമിച്ചില്ല എന്ന് നിങ്ങൾക്കറിയാം. നിങ്ങളുടെ
പണം പിടുങ്ങുവാനായി ഞങ്ങൾ ശ്രമിച്ചിരു
ന്നില്ല. നിങ്ങളിൽനിന്നു മറച്ചുവയ്ക്കാൻ ഞങ്ങ
ൾക്ക് സ്വാർത്ഥതയും ഇല്ലായിരുന്നു. ഇതു സത്യ
മാണെന്നു ദൈവത്തിനറിയാം. 6ഞങ്ങൾ നിങ്ങ
ളിൽനിന്നോ, മറ്റാരിൽനിന്നോ, ഒരു പ്രശം
സയും തേടിയില്ല.
7ഞങ്ങൾ ക്രിസ്തുവിന്റെ അപ്പൊസ്തല
രാണ്. അതുകൊണ്ട് ഞങ്ങൾ നിങ്ങളുടെ അടു
ത്തായിരുന്നപ്പോൾ, കാര്യങ്ങൾ ചെയ്യിക്കുന്നതി
നായി അധികാരം ഞങ്ങൾക്ക് ഉപയോഗിക്കാമാ
യിരുന്നു. എന്നാൽ ഞങ്ങൾ നിങ്ങളോട് വളരെ
സൗമ്യരായിരുന്നു.* തന്റെ മക്കളെ കരുതുന്ന
ഒരു അമ്മയെപ്പോലായിരുന്നു ഞങ്ങൾ. 8ഞ
ങ്ങൾ നിങ്ങളെ ഏറെ സ്നേഹിച്ചു. അതിനാൽ
ദൈവത്തിന്റെ സുവിശേഷം നിങ്ങളുമായി
പങ്കുവയ്ക്കുന്നതിൽ ഞങ്ങൾ വളരെ സന്തുഷ്ട
രായിരുന്നു. അതുമാത്രമല്ല ഞങ്ങളുടെ ജീവനെ
ക്കൂടി പങ്കുവെക്കുന്നതിൽ ഞങ്ങൾക്കു സന്തോ

---

**“ഞങ്ങൾ നിങ്ങളോട് വളരെ സൗമ്യരായിരുന്നു”** ചില പഴയ പതിപ്പുകളിൽ, ഞങ്ങൾ നിങ്ങളുടെ ഇടയിൽ ശിശുക്കളായിരുന്നുവെന്നു വായിയ്ക്കുന്നു.

ഷമായിരുന്നു. 9സഹോദരരേ, ഞങ്ങൾ എന്തു
മാത്രം കഠിനാദ്ധ്വാനം ചെയ്തു എന്ന് നിങ്ങൾ
ഓർമ്മിക്കുമെന്ന് ഞങ്ങൾക്കറിയാം. രാപ്പകൽ
ഞങ്ങൾ അദ്ധ്വാനിച്ചു നിങ്ങളോട് സുവി
ശേഷം പ്രസംഗിച്ചപ്പോൾ ഞങ്ങൾക്ക് പണം
തന്ന് നിങ്ങൾക്കു ഭാരമുണ്ടാക്കാൻ ഞങ്ങൾ ആഗ്ര
ഹിച്ചില്ല.
10ഞങ്ങൾ വിശ്വാസികളായ നിങ്ങളുടെ ഇട
യിൽ ആയിരുന്നപ്പോൾ തെറ്റുകൾ ഇല്ലാത്ത
പരിശുദ്ധമായ നല്ല ജീവിതമായിരുന്നു ജീവി
ച്ചത്. ഇതു ശരിയാണെന്നു നിങ്ങൾക്കും ദൈവ
ത്തിനും അറിയാം. 11ഒരു അപ്പൻ തന്റെ മക്ക
ളോടു പെരുമാറും പോലെയാണ് ഞങ്ങളും
നിങ്ങളോട് ഓരോരുത്തരോടും പെരുമാറിയ
തെന്ന് നിങ്ങൾക്കറിയാം. 12ദൈവത്തെ പ്രസാദി
പ്പിക്കുന്നതിന് ഒരു നല്ല ജീവിതം ജീവിക്കുന്ന
തിന് ഞങ്ങൾ നിങ്ങളെ ശക്തിപ്പെടുത്തുകയും,
ആശ്വസിപ്പിക്കുകയും, പ്രോത്സാഹിപ്പിക്കുക
യും ചെയ്തു. തന്റെ രാജ്യത്തിലേക്കും മഹ
ത്വത്തിലേക്കും നിങ്ങളെ വിളിച്ചിരിക്കുന്നു.
13ഞങ്ങളിൽനിന്നുള്ള സന്ദേശം നിങ്ങൾ കേട്ട
പ്പോൾ മനുഷ്യവചനമായിട്ടല്ല, പിന്നെയോ
ദൈവവാക്കുകളായി നിങ്ങൾ സ്വീകരിച്ചു.
യഥാർത്ഥമായി അത് അങ്ങനെയാണ്. ദൈവ
ത്തിന്റെ ദൂത് വിശ്വസിക്കുന്ന നിങ്ങളിൽ ആ
സന്ദേശം പ്രവർത്തിക്കുന്നു. 14സഹോദരരേ,
യെഹൂദ്യയിൽ ക്രിസ്തുവിലുള്ള ദൈവത്തി
ന്റെ സഭകൾ പോലെയാണു നിങ്ങളും. യെഹൂ
ദ്യയിലുള്ളവർ ഇതര യെഹൂദരിൽനിന്നും
കഷ്ടം സഹിച്ചതുപോലെ നിങ്ങളും നിങ്ങ
ളുടെ സ്വരാജ്യക്കാരിൽനിന്നും അതു പോലെ
കഷ്ടം സഹിച്ചു. 15ആ യെഹൂദർ കർത്താവായ
യേശുവിനെയും, പ്രവാചകന്മാരെയും കൊന്നു.
ആ യെഹൂദർ യെഹൂദ്യ വിട്ടു പോരാൻ നമ്മിൽ
സമ്മർദ്ദം ചെലുത്തി. അവർ ദൈവത്തെ പ്രീതി
പ്പെടുത്താത്തവരും സകല ജനതയ്ക്കും എതിരാ
യിരിക്കുന്നവരുമാണ്.
16ജാതികൾ രക്ഷിക്കപ്പെടുന്നതിനായി
ഞങ്ങൾ അവരെ പഠിപ്പിക്കുന്നു. എന്നാൽ ആ
യെഹൂദർ നേരത്തേതന്നെയുള്ള പാപത്തിനു
മീതെ ഏറെ പാപം കൂട്ടുകയാണ് ചെയ്യുന്നത്.
ദൈവകോപം പൂർണ്ണമായി അവരിൽ വന്നിരി
ക്കുന്നു.

### അവരെ വീണ്ടും സന്ദർശിക്കുവാനുള്ള പൌലൊസിന്റെ ആഗ്രഹം

17സഹോദരരേ, അല്പകാലം ഞങ്ങൾ നിങ്ങ
ളിൽനിന്നും വേർപിരിക്കപ്പെട്ടു. (ഞങ്ങൾ
അവിടെ ഇല്ലായിരുന്നുവെങ്കിലും ഞങ്ങളുടെ
വിചാരങ്ങൾ നിങ്ങൾക്കൊപ്പമുണ്ടായിരുന്നു.)
ഞങ്ങൾ നിങ്ങളെ കാണാനായി ആഗ്രഹിച്ചു.
അങ്ങനെ ചെയ്യുവാനായി ഞങ്ങൾ വളരെ
പരിശ്രമിക്കുകയും ചെയ്തു. 18അതെ നിങ്ങ
ളുടെ അടുത്തു വരാൻ ഞാൻ ആഗ്രഹിച്ചു.
ഞാൻ, പൌലൊസ് സത്യമായും വരാൻ
പലതവണ ആഗ്രഹിച്ചുവെങ്കിലും സാത്താൻ
ഞങ്ങളെ തടഞ്ഞു.19നിങ്ങൾ ഞങ്ങളുടെ പ്രത്യാ
ശയും, ഞങ്ങളുടെ സന്തോഷവും, കിരീടവും
ആയതിൽ നമ്മുടെ കർത്താവായ യേശു വരു
മ്പോൾ ഞങ്ങൾക്ക് അഭിമാനമുണ്ടാകും. 20സത്യ
മായും നിങ്ങളാണ് ഞങ്ങളുടെ മഹത്വവും,
ഞങ്ങളുടെ സന്തോഷവും.
3 1-2ഞങ്ങൾക്ക് നിങ്ങളുടെ സമീപം വരുവാൻ
കഴിഞ്ഞില്ല. എന്നാൽ, ഇനിയും കാത്തിരി
ക്കുന്നത് വളരെ പ്രയാസമുള്ളതായിരിക്കുന്നു.
ആകയാൽ തിമൊഥെയൊസിനെ നിങ്ങളുടെ
അടുത്തേക്ക് അയയ്ക്കാനും ഏഥൻസിൽ തനി
യെ താമസിക്കുവാനും തീരുമാനിച്ചു. തിമൊഥെ
യൊസ് ഞങ്ങളുടെ സഹോദരനാണ്, ക്രിസ്തു
വിനെപ്പറ്റിയുള്ള സുവിശേഷം മനുഷ്യരെ അറി
യിക്കുന്നതിനു അവൻ ദൈവത്തിനുവേണ്ടി ഞ
ങ്ങളോട് ചേർന്നു പ്രവർത്തിക്കുന്നു. അവൻ
ഞങ്ങളെ സഹായിക്കുന്നു. നിങ്ങളെ വിശ്വാസ
ത്തിൽ ബലപ്പെടുത്താനും പ്രോത്സാഹിപ്പി
ക്കാനും അവന് കഴിയും എന്നുള്ളതുകൊണ്ട്
തിമൊഥെയൊസിനെ ഞങ്ങൾ അയച്ചു. 3നി
ങ്ങളിൽ ആരും തന്നെ ഞങ്ങളുടെ ഈ കഷ്ടപ്പാ
ടുകൾ മൂലം വിശ്വാസത്തിൽനിന്നും പിന്തി
രിഞ്ഞു പോകാതിരിക്കാനായി തിമൊഥെ
യൊസിനെ ഞങ്ങൾ അയച്ചു. ഈ പ്രശ്നങ്ങ
ളെല്ലാം നമ്മൾക്കുണ്ടാകാൻ പോകുന്നു എന്നു
ള്ളത് നിങ്ങൾക്കു തന്നെ അറിയാം. 4ഞങ്ങൾ
നിങ്ങളോടൊപ്പം ഉണ്ടായിരുന്നപ്പോൾ തന്നെ
പറഞ്ഞിട്ടുണ്ട് നമ്മൾ എല്ലാവരും വളരെയ
ധികം സഹിക്കേണ്ടതായുണ്ടെന്ന്. ഞങ്ങൾ പറ
ഞ്ഞതുപോലെ സംഭവിച്ചുവെന്ന് നിങ്ങൾക്ക
റിയാം. 5അതുകൊണ്ട് തിമൊഥെയൊസിനെ
അയക്കുന്നതു വഴി നിങ്ങളുടെ വിശ്വാസത്തെ
പ്പറ്റി എനിക്കു മനസ്സിലാക്കുകയും ചെയ്യാം.
കാത്തിരിക്കാൻ ഇനി ഒട്ടും പറ്റില്ല.. എന്നായ
പ്പോഴാണ് ഞാനവനെ അയച്ചത്. പ്രലോഭിപ്പി
ക്കുന്നവന്റെ പ്രലോഭനങ്ങളിൽ നിങ്ങൾ അക
പ്പെട്ടു. ഞങ്ങളുടെ കഠിനാദ്ധ്വാനം നിഷ്ഫലമാ
ക്കിയോ എന്ന് ഞാൻ ഭയപ്പെട്ടിരുന്നു.
6എന്നാൽ നിങ്ങളുടെ ഇടയിൽനിന്നും ഇ
പ്പോൾ തിരികെവന്ന തിമൊഥെയൊസ് നിങ്ങ
ളുടെ വിശ്വാസത്തെയും സ്നേഹത്തെയും
കുറിച്ച് ഞങ്ങളോട് നല്ലകാര്യങ്ങൾ പറഞ്ഞു.
നിങ്ങൾ ഞങ്ങളെ നല്ല വിധത്തിൽ ഓർക്കുന്നു
വെന്നും, നിങ്ങൾ ഞങ്ങളെ കാണാൻ ആഗ്രഹി
ക്കുന്നുവെന്നും തിമൊഥെയൊസ് പറഞ്ഞു.
ഞങ്ങളുടെ കാര്യവും അതുതന്നെ- നിങ്ങളെ
കാണാൻ ഞങ്ങൾ അതിയായി ആഗ്രഹിക്കുന്നു.
7സഹോദരരേ, പ്രശ്നങ്ങളും ബുദ്ധിമുട്ടുകളും
ഞങ്ങൾക്ക് ഉണ്ടെങ്കിലും നിങ്ങളുടെ വിശ്വാസം
മൂലം ഞങ്ങൾക്ക് ആശ്വാസം ഉണ്ട്. 8നിങ്ങൾ
കർത്താവിൽ ഉറച്ചു നിൽക്കുകയാണെങ്കിൽ
ഞങ്ങളുടെ ജീവിതം യഥാർത്ഥത്തിൽ ധന്യ
മായി. 9നിങ്ങൾ കാരണം നമ്മുടെ ദൈവമു
മ്പാകെ ഞങ്ങൾക്ക് ഏറെ ആനന്ദം ഉണ്ട്. ഞങ്ങ
ൾക്ക് അനുഭവപ്പെടുന്ന സന്തോഷത്തിനു തക്ക
നന്ദി ദൈവത്തിനു പറയാൻ ഞങ്ങൾക്കാവി
ല്ലെങ്കിലും ഞങ്ങളവനു നന്ദി പറയുന്നു.
10നിങ്ങൾക്കായി രാപ്പകൽ ആത്മാർത്ഥമായി
ഞങ്ങൾ പ്രാർത്ഥിക്കുന്നു. ഞങ്ങളവിടെ വന്ന്,
നിങ്ങളെ കാണാനും, നിങ്ങളുടെ വിശ്വാസ
ത്തിൽ നിങ്ങളെ ബലപ്പെടുത്തുന്നതിന് സഹാ
യിപ്പാൻ കഴിയണമെന്നും, ഞങ്ങൾ പ്രാർത്ഥി
ക്കുന്നു.
11നമ്മുടെ ദൈവവും പിതാവുമായവനും
നമ്മുടെ കർത്താവായ യേശുവും തന്നേ നിങ്ങ
ളുടെ അടുത്തേക്കുള്ള വഴി ഞങ്ങൾക്ക് ഒരുക്കട്ടെ
എന്നു പ്രാർത്ഥിക്കുന്നു. 12നിങ്ങളുടെ സ്നേഹ
ത്തെ കർത്താവ് വളർത്തട്ടെയെന്നു ഞങ്ങൾ
പ്രാർത്ഥിക്കുന്നു. നിങ്ങളോരോരുത്തർക്കും
തമ്മിലും എല്ലാവരോടുമുള്ള സ്നേഹം, കൂടുത
ലായി അവൻ തരട്ടെ എന്നു പ്രാർത്ഥിക്കുന്നു.
ഞങ്ങൾ നിങ്ങളെ സ്നേഹിക്കുന്നതു പോലെ

നിങ്ങൾ മറ്റുള്ളവരെ സ്നേഹിക്കണമെന്നും
ഞങ്ങൾ പ്രാർത്ഥിക്കുന്നു. 13ഞങ്ങൾ ഇങ്ങനെ
പ്രാർത്ഥിക്കുന്നതുമൂലം നിങ്ങളുടെ ഹൃദയങ്ങ
ളിൽ ശക്തരാകും. അപ്പോൾ നമ്മുടെ കർത്താ
വായ യേശു തൻെറ എല്ലാ വിശുദ്ധരോടും
കൂടെ വരുമ്പോൾ വിശുദ്ധരും കുറ്റമറ്റവരുമായി
നിങ്ങൾക്ക് ദൈവമായ പിതാവിൻെറ സന്നി
ധിയിൽ നിൽക്കാൻ കഴിയും.

## ദൈവത്തിനു പ്രസാദമുള്ള ജീവിതം

4 സഹോദരരേ, ദൈവത്തെ പ്രീതിപ്പെടു
ത്തുന്ന ജീവിതരീതിയെക്കുറിച്ച് നേരത്തെ
ഞങ്ങൾ നിങ്ങളോടു പറഞ്ഞിരുന്നു. നിങ്ങൾ
അങ്ങനെ ജീവിക്കുകയും ചെയ്യുന്നു. നിങ്ങളുടെ
ജീവിതം കൂടുതൽ കൂടുതൽ മെച്ചപ്പെടുത്തുന്ന
തിനു ഞങ്ങൾ കർത്താവായ യേശുവിൽ
നിങ്ങളെ പ്രോത്സാഹിപ്പിക്കയും, ആവശ്യപ്പെടു
കയും ചെയ്യുന്നു. 2ഞങ്ങൾ ചെയ്യുവാനാവശ്യ
പ്പെട്ട കാര്യങ്ങൾ നിങ്ങൾക്ക് അറിയാം. ആ
കാര്യങ്ങളത്രയും നിങ്ങളോടു പറഞ്ഞത് കർ
ത്താവായ യേശുവിൻെറ അധികാരത്തിലാണ്.
3ലൈംഗികപാപങ്ങളിൽ നിന്നകന്ന് ശുദ്ധ
ജീവിതം നയിക്കണമെന്ന് ദൈവം ആഗ്രഹി
ക്കുന്നു. 4നിങ്ങളോരോരുത്തരും ആത്മനിയന്ത്ര
ണമുള്ളവരാകണമെന്ന് ദൈവം ആഗ്രഹിക്കുന്നു.
ദൈവത്തെ മഹത്വപ്പെടുത്തുന്ന രീതിയിൽ
നിങ്ങളുടെ ശരീരത്തെ വിനിയോഗിക്കുവിൻ.*
5ദൈവത്തെ അറിയാത്തവർ തങ്ങളുടെ ശരീര
ത്തെ ലൈംഗികപാപങ്ങൾക്ക് ഇരയാക്കുന്നു.
അതു ചെയ്യരുത്. 6നിങ്ങളിലാരും ക്രിസ്തു
വിലെ നിങ്ങളുടെ സഹോദരനോട് ഇത്തരം
തിന്മചെയ്യുകയോ വഞ്ചിക്കുകയോ ചെയ്യാതി
രിക്കട്ടെ. ഇത്തരം പ്രവൃത്തികളെ കർത്താവ്
ശിക്ഷിക്കും എന്ന് ഞങ്ങൾ നിങ്ങളെ നേരത്തെ
താക്കീതു ചെയ്തു പറഞ്ഞിട്ടുണ്ട്. 7പാപത്തിൽ
ജീവിക്കാതെ ശുദ്ധരായി ജീവിക്കാൻ ദൈവം
നമ്മെ വിളിച്ചിരിക്കുന്നു. 8അതിനാൽ ഈ ഉപദേ
ശങ്ങളെ അനുസരിക്കാൻ വിസമ്മതിക്കുന്നവൻ
മനുഷ്യനെയല്ല ദൈവത്തെയാണ് അനുസരി
ക്കാതിരിക്കുന്നത്. ദൈവമാണ് തൻെറ പരിശു
ദ്ധാത്മാവിനെ നിങ്ങൾക്കു നൽകിയത്.

9ക്രിസ്തുവിലുള്ള സഹോദരീസഹോദരങ്ങ
ളോട് സ്നേഹം ഉണ്ടായിരിക്കേണ്ടതിനെപ്പറ്റി
ഞങ്ങൾ ഇനി പറയേണ്ട ആവശ്യം ഇല്ല.
നിങ്ങൾ പരസ്പരം സ്നേഹിക്കണം എന്ന്,
നേരത്തേ തന്നെ ദൈവം പഠിപ്പിച്ചിട്ടുണ്ട്. 10സ
ത്യത്തിൽ മക്കെദൊന്യ മുഴുവനുമുള്ള സഹോ
ദരീസഹോദരന്മാരേ നിങ്ങൾ സ്നേഹിക്കുന്നു
മുണ്ട്. അവരെ കൂടുതൽ കൂടുതൽ സ്നേഹി
ക്കാൻ ഞങ്ങൾ നിങ്ങളെ പ്രോത്സാഹിപ്പിക്കുന്നു.

11സമാധാനജീവിതം നയിക്കാൻ ആവുന്നതു
ശ്രമിക്കുക. നിങ്ങളുടെ സ്വന്തം ചുമതലകൾ
ചെയ്യുവിൻ. നിങ്ങളുടെ ജീവിതസന്ധാരണ
ത്തിനുവേണ്ടി വേല ചെയ്യുക. ഇതൊക്കെ
ഞങ്ങൾ നിങ്ങളോട് നേരത്തേ പറഞ്ഞിട്ടുണ്ട്.
12നിങ്ങളിതൊക്കെ ചെയ്യുകയാണെങ്കിൽ അവി
ശ്വാസികൾ നിങ്ങളുടെ ജീവിത രീതിയെക്കു
റിച്ച് ബഹുമാനമുള്ളവരാകും. നിങ്ങൾക്കാവശ്യ
മുള്ള കാര്യത്തിനായി ആരേയും ആശ്രയിക്കേ
ണ്ടിവരില്ല.

## കർത്താവിൻെറ വരവ്

13സഹോദരരേ, മരിച്ചവരെപ്പറ്റി നിങ്ങൾ
അറിയണം എന്നു ഞങ്ങൾ ആഗ്രഹിക്കുന്നു.
പ്രത്യാശയില്ലാത്തവരെപ്പോലെ നിങ്ങൾ ദു:ഖി
തരാകരുതെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു. 14ക്രി
സ്തു മരിച്ചിട്ട് ഉത്ഥാനം ചെയ്തുവെന്ന് നമ്മൾ
വിശ്വസിക്കുന്നു. അതുകൊണ്ട് അവനിൽ
വിശ്വസിച്ച് മരിച്ചവരെ ദൈവം യേശുവി
നൊപ്പം കൊണ്ടുവരുമെന്ന് ഞങ്ങൾ വിശ്വസി
ക്കുന്നു. 15കർത്താവിൻെറ സ്വന്തം സന്ദേശ
മാണ് ഞങ്ങൾ ഇപ്പോൾ പറയുന്നത്. ഇപ്പോൾ
ജീവിച്ചിരിക്കുന്ന നമ്മൾ കർത്താവ് വീണ്ടും
വരുമ്പോഴും ജീവിച്ചിരുന്നേക്കാം. അപ്പോൾ
ജീവിച്ചിരിക്കുന്നവർ കർത്താവിനോടു കൂടെ
ആയിരിക്കും. എന്നാൽ മരിച്ചവർക്ക് മുമ്പാക
യില്ല. 16ഉച്ചത്തിലുള്ള ആജ്ഞയോടും പ്രധാന
ദൂതൻെറ* ശബ്ദത്തോടും ദൈവത്തിൻെറ
കാഹളനാദത്തോടും കൂടി കർത്താവ് തന്നെ
സ്വർഗ്ഗത്തിൽനിന്നിറങ്ങിവരും. അപ്പോൾ ക്രി
സ്തുവിൽ മരിച്ചവർ ആദ്യം ഉയിർക്കപ്പെടും.
17അതിനുശേഷം അപ്പോഴും ജീവിച്ചിരിക്കുന്ന
വരായ നാം മരിച്ചവരിൽനിന്ന് ഉയിർത്തെഴു
ന്നേറ്റവരോടൊപ്പം ഒന്നിക്കും. മേഘങ്ങളിലേക്ക്
നാം എടുക്കപ്പെടുകയും ആകാശത്ത് നമ്മുടെ
കർത്താവിനെ കണ്ടുമുട്ടുകയും ചെയ്യും.
പിന്നെ എന്നും നാം കർത്താവിനോടു കൂടെയാ
യിരിക്കും. 18അതുകൊണ്ട് ഈ വാക്കുകളാൽ
പരസ്പരം സമാശ്വസിപ്പിക്കുവിൻ.

## ദൈവത്തിൻെറ വരവിനായി ഒരുങ്ങുക

5 സഹോദരീസഹോദരന്മാരേ കർത്താവി
ൻെറ വരവിൻെറ സമയത്തെക്കുറിച്ചോ
തീയതിയെക്കുറിച്ചോ ഇപ്പോൾ ഞങ്ങൾ നിങ്ങ
ൾക്ക് എഴുതേണ്ടതില്ലല്ലോ. 2രാത്രിയിൽ വരുന്ന
കള്ളനെപ്പോലെ കർത്താവിൻെറ പുനരാഗ
മനം വിസ്മയപൂരിതമായിരിക്കുമെന്ന് നിങ്ങൾ
ക്കറിയാം. 3"ഞങ്ങൾക്കു സമാധാനവും സുരക്ഷ
യും ഉണ്ട്"എന്ന് ജനങ്ങൾ പറയും. ആ സമയത്ത്
പെട്ടെന്നുള്ള നശീകരണം അവരിലേക്ക് വരും.
നാശം പ്രസവവേദനപോലെ ആയിരിക്കും.
അവർ രക്ഷപ്പെടുകയുമില്ല. 4എന്നാൽ സഹോ
ദരരേ നിങ്ങൾ ഇരുട്ടിലല്ല ജീവിക്കുന്നത്. അതു
കൊണ്ട് ഒരു കള്ളനെപ്പോലെ ആ ദിവസം
നിങ്ങളെ ആശ്ചര്യപ്പെടുത്തുകയില്ല.

5പകലിനുള്ളവരാണ് നിങ്ങൾ. നമ്മൾ
രാത്രിക്കോ അന്ധകാരത്തിനോ ഉള്ളവരല്ല.
6അതിനാൽ മറ്റുള്ളവരെപ്പോലെ നമ്മൾ ഉറങ്ങ
രുത്. ആത്മനിയന്ത്രണത്തോടെ ഉണർന്നിരി
ക്കണം. 7ഉറങ്ങുന്നവൻ രാത്രിയിൽ ഉറങ്ങുന്നു.
മദ്യപിക്കുന്നവർ രാത്രിയിൽ മദ്യപിക്കുന്നു.
8നമ്മൾ പകലിൻേറതായതുകൊണ്ട് നാം നമ്മെ
ത്തന്നെ നിയന്ത്രിക്കണം. നമ്മെ സംരക്ഷിക്കുവാ
നായി വിശ്വാസവും സ്നേഹവും നാം ധരി
ക്കണം. രക്ഷയുടെ പ്രത്യാശ നമ്മുടെ പടത്തൊ
പ്പിയാകണം. 9ദൈവകോപത്തിന് ഇരയാകാൻ
നമ്മെ, ദൈവം തിരഞ്ഞെടുത്തില്ല. നമ്മുടെ
കർത്താവായ യേശുക്രിസ്തു വഴി രക്ഷ പ്രാപി
ക്കാനാണ് ദൈവം നമ്മെ തിരഞ്ഞെടുത്തിരി
ക്കുന്നത്. 10അവൻെറ കൂടെ ജീവിക്കുന്നതിനു

**"ദൈവത്തെ ... വിനിയോഗിക്കുവിൻ"** അല്ലെങ്കിൽ, നിങ്ങളോരോരുത്തരും വിശുദ്ധവും ദൈവത്തെ മഹത്വപ്പെടുത്തുന്നതുമായ രീതിയിൽ സ്വന്ത ഭാര്യയോടൊപ്പം മാത്രം ജീവിക്കുവാൻ പഠിക്കണമെന്ന് ദൈവം ആഗ്രഹിക്കുന്നു.

**പ്രധാനദൂതൻ** ദൈവത്തിൻെറ ദൂതന്മാരുടെ നായകൻ.

വേണ്ടി യേശു നമുക്കായി മരിച്ചു. ക്രിസ്തു
വരുമ്പോൾ നാം ജീവിച്ചിരിപ്പുണ്ടോ മരിച്ചോ
എന്നുള്ളതൊന്നും പ്രധാനമല്ല. 11നിങ്ങൾ
ഇപ്പോൾ ചെയ്യുന്നതു പോലെ പരസ്പരം
ആശ്വസിപ്പിച്ചും ശക്തി പകർന്നു മിരിക്കുവിൻ.

### സമാപന നിർദ്ദേശങ്ങളും അഭിവാദനങ്ങളും

12സഹോദരരേ, നിങ്ങളുടെ ഒപ്പം കഠിനമായി
യത്നിച്ചു നിങ്ങളെ നയിക്കുകയും പഠിപ്പിക്കു
കയും ചെയ്യുന്നവരെയും ബഹുമാനിക്കണം.
13ഏറെ സ്നേഹത്താൽ അവർ ചെയ്യുന്ന പ്രവൃ
ത്തികളെ പ്രതി അവരെ ബഹുമാനിക്കുവിൻ.
പരസ്പരം സമാധാനത്തിൽ പ്രവർത്തിക്കുക.
14ജോലി ചെയ്യാത്തവരെ താക്കീതു ചെയ്യാൻ
സഹോദരങ്ങളേ നിങ്ങളോടു ഞങ്ങൾ ആവശ്യ
പ്പെടുന്നു. ഭീരുക്കളെ പ്രോത്സാഹിപ്പിക്കുക.
ബലഹീനരെ സഹായിക്കുക. എല്ലാവരോടും
ക്ഷമ ഉള്ളവരാകുക. 15ആർക്കും തിന്മയ്ക്കു
പകരം തിന്മ ചെയ്യുകയില്ലെന്നു ഉറപ്പാക്കുക,
എന്നാൽ തമ്മിലും എല്ലാവർക്കും എപ്പോഴും
നന്മ ചെയ്യുക.
16എപ്പോഴും സന്തോഷപൂരിതരാകുവിൻ.
17പ്രാർത്ഥിക്കുന്നത് ഒരിക്കലും നിർത്തരുത്. 18എ
ക്കാലവും ദൈവത്തിനു നന്ദിയർപ്പിക്കുക.
ഇതാണ് ദൈവം നിങ്ങളിൽനിന്ന് ക്രിസ്തു
യേശുവിൽ ആഗ്രഹിക്കുന്നത്. 19പരിശുദ്ധാത്മാ
വിന്റെ പ്രവർത്തനം നിർത്തരുത്. 20അപ്രധാന
മായ ഒന്നെന്ന പോലെ പ്രവചനത്തെ കാണ
രുത്. 21എല്ലാം പരീക്ഷിച്ചറിഞ്ഞു നല്ലത് സൂക്ഷി
ക്കുവിൻ. 22എല്ലാ ദുഷ്ടതയിൽനിന്നും ഒഴിഞ്ഞു
നിൽക്കുവിൻ.
23സമാധാനത്തിന്റെ ദൈവം നിങ്ങളെ ശുദ്ധ
മാക്കി പൂർണ്ണമായി അവന്റേതാക്കട്ടെ എന്നു
ഞങ്ങൾ പ്രാർത്ഥിക്കുന്നു. നിങ്ങളെ പൂർണ്ണ
മായും നിങ്ങളുടെ ആത്മാവും ജീവനും ശരീ
രവും യാതൊരു കറയും കൂടാതെ നമ്മുടെ
കർത്താവായ യേശുക്രിസ്തു വീണ്ടും വരു
മ്പോൾ സുരക്ഷിതവും നിഷ്കളങ്കവും ആയിരി
ക്കണമെന്ന് ഞങ്ങൾ പ്രാർത്ഥിക്കുന്നു. 24നി
ങ്ങളെ വിളിക്കുന്നവൻ നിങ്ങൾക്കായി അതു
ചെയ്യും. നിങ്ങൾക്കവനെ വിശ്വസിക്കാം.
25സഹോദരരേ, ഞങ്ങൾക്കായി പ്രാർത്ഥിക്കു
വിൻ. 26നിങ്ങൾ കണ്ടുമുട്ടുമ്പോൾ എല്ലാ
സഹോദരരും ഒരു വിശുദ്ധചുംബനം നൽകട്ടെ.
27കർത്താവിന്റെ അധികാരത്താൽ, ഞാൻ
നിങ്ങളോടു പറയുന്നു. എല്ലാ സഹോദരന്മാരും
ഈ കത്തു വായിച്ചിരിക്കണം. 28നമ്മുടെ കർ
ത്താവായ യേശുക്രിസ്തുവിന്റെ കൃപ നിങ്ങ
ളോടൊപ്പം ഉണ്ടാകട്ടെ.

# തെസ്സലൊനീക്യർക്ക് എഴുതിയ രണ്ടാം ലേഖനം

1 നമ്മുടെ പിതാവായ ദൈവത്തിലും കർത്താ
വായ യേശുക്രിസ്തുവിലും ഉള്ള തെസ്സലൊ
നീക്യയിലെ വിശ്വാസികളുടെ കൂട്ടത്തിന്
പൌലൊസും സില്വാനൊസും തിമൊഥെ
യൊസും അഭിവാദ്യങ്ങൾ നേരുന്നു.
2പിതാവായ ദൈവത്തിൽനിന്നും കർത്താ
വായ യേശുക്രിസ്തുവിൽനിന്നുമുള്ള കൃപയും
സമാധാനവും നിങ്ങൾക്കുണ്ടാകട്ടെ.
3നിങ്ങളുടെ വിശ്വാസവും പരസ്പരമുള്ള
സ്നേഹവും വർദ്ധിക്കുന്നതുകൊണ്ട് ദൈവ
ത്തിൽ ഞങ്ങൾ നിങ്ങൾക്കുവേണ്ടി എപ്പോഴും
നന്ദി പറയുന്നത് ശരിയായ കാര്യമാണ്. 4അതു
കൊണ്ട് നിങ്ങളെക്കുറിച്ച് മറ്റു ദൈവസഭകളിൽ
ഞങ്ങൾ പുകഴ്ത്തി പറയുന്നു. ബലത്തോടെ
വിശ്വാസമുള്ളവരായി നിങ്ങൾ തുടരുന്ന രീതി
യെപ്പറ്റി ഞങ്ങൾ മറ്റു സഭകളിൽ പറയുന്നു.
വളരെ ഏറെ ബുദ്ധിമുട്ടുകളും പീഡനങ്ങളും
സഹിച്ചിട്ടും നിങ്ങൾ ഉറച്ച വിശ്വാസത്തിലും
ബലത്തിലും തുടരുന്നു.

### പൌലൊസ് ദൈവത്തിന്റെ ന്യായവിധിയെപ്പറ്റി

5നീതിപൂർവ്വമായ ദൈവവിധിയുടെ തെളി
വാണ് കഷ്ടങ്ങളെല്ലാം നിങ്ങൾ സഹിക്കുന്നത്,
ദൈവരാജ്യത്തിനു ദൈവം നിങ്ങളെ അർഹരാ
ക്കുന്നതിനായാണ്. 6ശരിയേതോ അതു ദൈവം
ചെയ്യും. നിങ്ങളെ ബുദ്ധിമുട്ടിക്കുന്നവർക്ക്
അവനും ദുരിതങ്ങൾ നൽകും. 7നിങ്ങളിൽ
പ്രയാസം ഉള്ള എല്ലാവർക്കും ദൈവം സമാ
ധാനം നൽകുകയും ചെയ്യും. കർത്താവായ
യേശു അതിശക്തിയുള്ള ദൂതന്മാരുമായി സ്വർ
ഗ്ഗത്തിൽനിന്നു വരുമ്പോൾ ദൈവം ഈ
സഹായം നമുക്ക് തരും. 8ദൈവത്തെ അറിയാ
ത്തവരെ ശിക്ഷിക്കുവാനായി എരിതീയുമായി
അവൻ സ്വർഗ്ഗത്തിൽനിന്നു വരും. നമ്മുടെ
കർത്താവായ യേശുവിന്റെ സുവിശേഷം
അനുസരിക്കാത്തവരെ അവൻ ശിക്ഷിക്കും.
9എക്കാലത്തേക്കും നിലനിൽക്കുന്ന ഒരു നശീക
രണം കൊണ്ട് അവർ ശിക്ഷിക്കപ്പെടും. കർത്താ
വിനോടൊപ്പമായിരിക്കാൻ അവരെ അനുവദി
ക്കയില്ല. അവരെ അവന്റെ മഹാശക്തിയിൽ
നിന്നും അകറ്റി നിർത്തും. 10കർത്താവ് വരുന്ന
ദിവസം ഇതു സംഭവിക്കും. മഹത്വവും, ബഹു
മാനവും തന്റെ വിശുദ്ധന്മാരിൽനിന്നും,
വിശ്വാസികളിൽനിന്നും സ്വീകരിക്കുന്നതിനു
വേണ്ടി യേശു വരും. വിശ്വാസികളൊക്കെ
യേശുവിന്റെ പ്രഭാവത്തിൽ അത്ഭുതപ്പെടും.
നിങ്ങൾ ഞങ്ങൾ പറഞ്ഞ കാര്യങ്ങൾ വിശ്വസി
ച്ചതിനാൽ നിങ്ങൾ ആ വിശ്വാസികളുടെ കൂട്ട
ത്തിൽ ഉണ്ടായിരിക്കും.
11അതിനാലാണ് ഞങ്ങൾ എപ്പോഴും നിങ്ങ
ൾക്കു വേണ്ടി പ്രാർത്ഥിക്കുന്നത്. അവനാൽ
വിളിക്കപ്പെട്ട നല്ല വഴിയിൽ നമ്മുടെ ദൈവം
നിങ്ങളെ സഹായിക്കുന്നതിന് ഞങ്ങൾ പ്രാർ
ത്ഥിക്കുന്നു. നിങ്ങളിലുള്ള നന്മ, നിങ്ങളെ
ക്കൊണ്ട് സൽപ്രവർത്തി ചെയ്യിക്കുന്നു. നിങ്ങ
ളിലുള്ള വിശ്വാസം നിങ്ങളെ പ്രവർത്തിപ്പി
ക്കുന്നു. ഈ കാര്യങ്ങളൊക്കെ കൂടുതൽ കൂടുത
ലായി ചെയ്യുവാൻ ദൈവം തന്റെ ശക്തിതന്നു
നിങ്ങളെ സഹായിക്കട്ടെ എന്നു ഞങ്ങൾ പ്രാർ
ത്ഥിക്കുന്നു. 12നമ്മുടെ കർത്താവായ യേശു
ക്രിസ്തുവിന്റെ നാമത്തിന് നിങ്ങളിൽ മഹത്വ
മുണ്ടാകുമെന്നതിനു ഞങ്ങൾ ഇങ്ങനെ പ്രാർ
ത്ഥിക്കുന്നു. നിങ്ങൾക്ക് ക്രിസ്തുവിൽ മഹത്വം
ഉണ്ടാകും. ആ മഹത്വം നമ്മുടെ കർത്താവായ
യേശുക്രിസ്തുവിന്റെയും പിതാവായ ദൈവ
ത്തിന്റെയും കൃപയിൽനിന്നു വരുന്നതാണ്.

### ദുഷ്ടത സംഭവിക്കും

2 സഹോദരരേ, നമ്മുടെ കർത്താവായ യേശു
ക്രിസ്തുവിന്റെ വരവിനെപ്പറ്റിചിലതു ഞ
ങ്ങൾക്കു പറയുവാനുണ്ട്. നാമെല്ലാവരും അവ
നോടൊപ്പം സന്ധിക്കുന്ന ആ സമയത്തെക്കുറി
ച്ചാണ് ഞങ്ങൾക്കു പറയുവാനുള്ളത്. 2കർത്താ
വിന്റെ ദിനം അടുത്തെത്തിക്കഴിഞ്ഞു എന്ന
വ്യാജപ്രസ്താവന കേട്ട് പരിഭ്രമിക്കുകയോ
ചാഞ്ചല്യപ്പെടുകയോ ചെയ്യരുത്. ഒരുവന്റെ
സന്ദേശം വഴിയോ, ഏതെങ്കിലും പ്രവചന
വരത്തിലൂടെയോ, നിങ്ങൾ ഇതു കേൾക്കുമാ
യിരിക്കും. അല്ലെങ്കിൽ ആരെങ്കിലും ഇതിനെ
സംബന്ധിച്ച് നിങ്ങളിൽനിന്നു വന്ന ഒരു കത്തു
വായിച്ചു എന്നും പറയുമായിരിക്കും. 3ഏതെ
ങ്കിലും വിധത്തിൽ നിങ്ങളെ വിഡ്ഢികളാ
ക്കാൻ ആരെയും അനുവദിക്കരുത്. ദൈവത്തിന്
എതിരായി കലാപം ഉണ്ടാകാതെ കർത്താവ്
വരികയില്ല. ദുഷ്ടനും, നരകത്തിന് അവകാശ
പ്പെട്ടവനും ആയവൻ വെളിപ്പെടുന്നതുവരെ
കർത്താവ് വരികയില്ല. 4ദൈവം എന്നു വിളിക്ക
പ്പെടുന്ന എല്ലാറ്റിനും, ആരാധിക്കപ്പെടുന്ന
എന്തിനും, എതിരായുള്ളവനാണ് ആ ദുഷ്ടത
യുടെ മനുഷ്യൻ. അവൻ എല്ലാവരിലും ഉന്നത
നാകുവാൻ ശ്രമിക്കുന്നു. ആ ദുഷ്ടമനുഷ്യൻ
ദൈവത്തിന്റെ ആലയത്തിൽ പോകുകയും
അവിടെ ഇരിക്കുകയും ചെയ്യുന്നു. അപ്പോൾ
അവൻ ദൈവമാണെന്ന് സ്വയം പറയുകയും
ചെയ്യുന്നു.
5ഇക്കാര്യങ്ങളെല്ലാം സംഭവിക്കുമെന്ന് ഞാൻ
നിങ്ങളോടു നേരത്തേ പറഞ്ഞിട്ടുള്ളത് ഓർക്കു
ന്നുണ്ടോ? 6ദുഷ്ടതയുടെ മനുഷ്യനെ ഇപ്പോൾ
തടയുന്നതെന്താണെന്ന് നിങ്ങൾക്കറിയാം. ശരി
യായ നേരത്തു വരാൻ തക്കവണ്ണം അവൻ തട
യപ്പെട്ടിരിക്കുന്നു. 7ദുഷ്ടതയുടെ ഗൂഢശക്തി
ഇപ്പോൾ തന്നെ ലോകത്തിൽ പ്രവർത്തിക്കു
ന്നുണ്ട്. എന്നാൽ ആ ശക്തിക്കു തടസ്സം ഉണ്ടാ
ക്കുന്ന ഒരുവൻ ഉണ്ട്. അവൻ മാറ്റപ്പെടുന്നതു
വരെ അതു അവൻ തുടരും. 8അപ്പോൾ ദുഷ്ടത
യുടെ മനുഷ്യൻ പ്രത്യക്ഷമാകും. തന്റെ
വായിൽനിന്നും പുറപ്പെടുന്ന ശ്വാസത്താൽ
കർത്താവായ യേശു അവനെ നശിപ്പിക്കും.
തന്റെ വരവിന്റെ പ്രഭാവത്താൽ ദുഷ്ടത

യുടെ മനുഷ്യനെ അവൻ നശിപ്പിക്കും. 9സാ
ത്താൻെറ ശക്തിയാലാണ് ദുഷ്ടതയുടെ മനു
ഷ്യൻ വരുന്നത്. അവന് വളരെ ശക്തിയുണ്ട്.
അവൻ വ്യാജമായ ധാരാളം വീര്യപ്രവൃത്തി
കളും, അടയാളങ്ങളും, അത്ഭുതങ്ങളും പ്രവർ
ത്തിക്കും. 10നഷ്ടപ്പെടുന്നവരെ കെണിയിലാ
ക്കാൻ ദുഷ്ടതയുടെ മനുഷ്യൻ എല്ലാ ദുഷ്ട
വിദ്യകളും പ്രയോഗിക്കും. സത്യത്തെ സ്നേഹി
ക്കാത്തതിനാലാണ് അവർ നഷ്ടപ്പെട്ടുകൊണ്ടി
രിക്കുന്നത്. അവർ സത്യത്തെ സ്നേഹിച്ചിരു
ന്നെങ്കിൽ രക്ഷപെട്ടേനേ. 11എന്നാൽ അവർ
സത്യത്തെ സ്നേഹിക്കാൻ വിസമ്മതിച്ചതു
കൊണ്ട് അവരിൽ പ്രവർത്തിക്കുവാൻ അസത്യ
ത്തിൻെറ ശക്തിയെ ദൈവം അയയ്ക്കുന്നു.
അതിൻെറ ഫലമായി അസത്യത്തിൽ അവർ
വിശ്വസിക്കുന്നു. 12അതുകൊണ്ട് സത്യം വിശ്വ
സിക്കാത്തവർക്കു ന്യായവിധിയുണ്ടാകും.
അവർ സത്യം വിശ്വസിക്കുന്നില്ല; അതിനു
പകരം ദുഷ്ടത ചെയ്യുന്നത് അവർ ആസ്വദിച്ചു.
13കർത്താവിനാൽ സ്നേഹിക്കപ്പെട്ട സഹോ
ദരരേ, നിങ്ങൾക്കുവേണ്ടി ഞങ്ങൾ എപ്പോഴും
ദൈവത്തിനു നന്ദിയുള്ളവരായിരിക്കണം.
രക്ഷിക്കപ്പെടേണ്ടതിനു ദൈവം നിങ്ങളെ ആദ്യം
തന്നെ തിരഞ്ഞെടുത്തു. നിങ്ങളുടെ സത്യത്തി
ലുള്ള വിശ്വാസത്താലും, പവിത്രീകരിക്കുന്ന
ആത്മാവിനാലും അത്രെ നിങ്ങൾ രക്ഷിക്കപ്പെ
ട്ടിരിക്കുന്നു. 14ആ രക്ഷക്കാണ് ദൈവം നിങ്ങളെ
ക്ഷണിച്ചിട്ടുള്ളത്. ഞങ്ങൾ നിങ്ങളോടു പ്രസം
ഗിച്ച സുവിശേഷം വഴിയാണ് ദൈവം
നിങ്ങളെ വിളിച്ചത്. നമ്മുടെ കർത്താവായ
യേശുക്രിസ്തുവിലുള്ള മഹത്വത്തിൽ പങ്കു
പറ്റാനാണ് ദൈവം നിങ്ങളെ വിളിച്ചത്. 15അതു
കൊണ്ട് സഹോദരരേ ഞങ്ങൾ നിങ്ങൾക്കു നൽ
കിയ ഉപദേശത്തിൽ അടിയുറച്ചു തുടരുക.
ഞങ്ങളുടെ പ്രസംഗത്തിലൂടെയും കത്തിലൂ
ടെയും നിങ്ങളെ പഠിപ്പിച്ചു.
16-17നിങ്ങൾ പറയുന്നതും ചെയ്യുന്നതുമായ
എല്ലാ നല്ല കാര്യങ്ങളിലും നമ്മുടെ കർത്താ
വായ യേശുക്രിസ്തു സ്വയവും നമ്മുടെ പിതാ
വായ ദൈവവും നിങ്ങളെ ആശ്വസിപ്പിക്കു
കയും ശക്തിപ്പെടുത്തുകയും ചെയ്യട്ടെ. ദൈവം
നമ്മെ സ്നേഹിക്കയും എല്ലാക്കാലത്തേക്കും
തുടരുന്ന നല്ല പ്രത്യാശയും, ആശ്വാസവും
തൻെറ കൃപയിലൂടെ അവൻ നമുക്കു നൽകു
കയും ചെയ്തു.

## ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കുക

3 സഹോദരരേ, ഞങ്ങൾക്കുവേണ്ടി പ്രാർത്ഥി
ക്കുക. കർത്താവിൻെറ ഉപദേശം അതി
വേഗം വ്യാപിക്കുവാൻ പ്രാർത്ഥിക്കുവിൻ. ആ
ഉപദേശങ്ങളെ, നിങ്ങൾ ബഹുമാനിച്ചതു
പോലെ ജനങ്ങളും ബഹുമാനിക്കാൻ പ്രാർത്ഥി
ക്കുക. 2ദുഷ്ടന്മാരിൽനിന്നും മ്ളേച്ഛന്മാരിൽ
നിന്നും ഞങ്ങളെ രക്ഷിക്കണമെന്നും പ്രാർത്ഥി
ക്കുക. എല്ലാവരും ദൈവത്തിൽ വിശ്വസിക്കു
ന്നില്ല.
3പക്ഷേ കർത്താവ് വിശ്വസ്തനാണ്. അവൻ
നിങ്ങൾക്കു ശക്തി തരുകയും ദുഷ്ടനിൽനിന്നു
സൂക്ഷിക്കുകയും ചെയ്യും. 4ഞങ്ങൾ പഠിപ്പിച്ച
തുപോലെയാണു നിങ്ങൾ ജീവിക്കുന്നത്. ഇതു
ചെയ്യുന്നതിൽ നിങ്ങൾ തുടരുമെന്നു ഞങ്ങൾ
കർത്താവിൽ ഉറച്ചിരിക്കുന്നു. 5ക്രിസ്തുവിൻെറ
ദീർഘക്ഷമയിലേക്കും ദൈവത്തിൻെറ സ്നേഹ
ത്തിലേക്കും നിങ്ങളുടെ ഹൃദയങ്ങളെ കർത്താവ്
നയിക്കട്ടെ എന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു.

## വേല ചെയ്യുവാൻ കടപ്പാട്

6സഹോദരരേ, ജോലി ചെയ്യാൻ വിസമ്മതി
ക്കുന്ന വിശ്വാസികളിൽനിന്നും അകന്നു നിൽ
ക്കുവാൻ നമ്മുടെ കർത്താവായ യേശുക്രിസ്തു
വിൻെറ അധികാരത്തിൽ ഞങ്ങൾ ആജ്ഞാപി
ക്കുന്നു. ജോലി ചെയ്യാൻ വിസമ്മതിക്കുന്നവർ
ഞങ്ങളുടെ ഉപദേശത്തെ പിന്തുടരുന്നില്ല.
7ഞങ്ങൾ ജീവിക്കുന്നതുപോലെ ജീവിക്കണം
എന്നു നിങ്ങൾക്കറിയാം. നിങ്ങളോടൊപ്പമായി
രുന്നപ്പോൾ ഞങ്ങൾ മടിയരല്ലായിരുന്നു. 8മറ്റൊ
രുവൻെറ ഭക്ഷണം ഞങ്ങൾ കഴിച്ചപ്പോൾ
ഞങ്ങൾ അതിനു പണം കൊടുത്തു. ഞങ്ങൾ
നിങ്ങളിൽ ഒരുത്തർക്കും ഭാരമാകാതിരിപ്പാൻ
രാവും പകലും യത്നിച്ചു. 9ഞങ്ങളെ സഹായി
ക്കണമെന്ന് നിങ്ങളോടു പറയാൻ ഞങ്ങൾക്കവ
കാശം ഉണ്ട്. എന്നാൽ നിങ്ങൾക്ക് മാതൃകയാക
ത്തക്കവണ്ണം ഞങ്ങളുടെ സംരക്ഷണത്തിന്
ഞങ്ങൾ തന്നെ അദ്ധ്വാനിച്ചു. 10ഞങ്ങൾ നിങ്ങ
ളോടു കൂടിയായിരുന്നപ്പോൾ ഈ നിയമം
ഞങ്ങൾ തന്നു: “ഒരുവൻ പണിയെടുക്കാനി
ച്ഛരിക്കുന്നില്ലെങ്കിൽ അവൻ ഭക്ഷിക്കുകയും
വേണ്ട.”
11നിങ്ങളുടെ ഇടയിലുള്ള ചിലർ പണിയെ
ടുക്കാൻ വിസമ്മതിക്കുന്നുവെന്നു ഞങ്ങൾ കേൾ
ക്കുന്നു. അവർ ജോലി ചെയ്യുന്നില്ല. അന്യരുടെ
കാര്യങ്ങളിൽ ഇടപെടാൻ അവർക്കു തിര
ക്കാണ്. 12മറ്റുള്ളവരെ ശല്യപ്പെടുത്തുന്നതു നിർ
ത്തുവാൻ ഞങ്ങൾ ആജ്ഞാപിക്കുന്നു. ജോലി
ചെയ്ത് സ്വന്തം ഭക്ഷണം തേടിപ്പിടിക്കാൻ
ഞങ്ങൾ കർത്താവായ യേശുക്രിസ്തുവിൻെറ
നാമത്തിൽ അവരോട് അഭ്യർത്ഥിക്കുകയും
ആവശ്യപ്പെടുകയും ചെയ്യുന്നു. 13സഹോദരരേ
നന്മ ചെയ്യുന്നതിൽ തളർന്നുപോകരുത്.
14ഞങ്ങൾ ഈ കത്തിൽ എഴുതിയ കാര്യങ്ങൾ
അനുസരിക്കാൻ വിസമ്മതിക്കുന്ന ആരെങ്കിലും
ഉണ്ടെങ്കിൽ ആ വ്യക്തിയാരെന്നു ഓർക്കുക.
അവനുമായി കൂട്ടുചേരരുത്. അപ്പോൾ അവൻ
ലജ്ജിതനായേക്കാം. 15എന്നാൽ ഒരു ശത്രുവി
നോടെന്നപോലെ അവനോടു പെരുമാറരുത്.
ഒരു സഹോദരനെന്ന പോലെ താക്കീതു
ചെയ്യുക.

## സമാപന വാക്കുകൾ

16സമാധാനത്തിൻെറ കർത്താവ് നിങ്ങൾക്കു
സമാധാനം തരട്ടെ എന്നു ഞങ്ങൾ പ്രാർത്ഥി
ക്കുന്നു. എല്ലാക്കാലത്തും എല്ലാ വിധത്തിലും
അവൻ സമാധാനം തരട്ടെ എന്നും ഞങ്ങൾ
പ്രാർത്ഥിക്കുന്നു. കർത്താവ് നിങ്ങളെല്ലാവ
രോടും കൂടി ഉണ്ടാകട്ടെ.
17ഞാൻ പൌലൊസ്, എൻെറ തന്നെ കൈ
യ്യെഴുത്താൽ ഈ കത്ത് സമാപിക്കുന്നു. കത്തു
കൾ എൻേറതാണെന്നു കാണിക്കുവാനായി
എല്ലാ കത്തുകളിലും ഇങ്ങനെയാണ് ഞാൻ
ഒപ്പിടുന്നത്, ഇങ്ങനെയാണ് ഞാൻ എഴുതു
ന്നത്.
18നമ്മുടെ കർത്താവായ യേശുക്രിസ്തുവി
ൻെറ കൃപ നിങ്ങളോടു എല്ലാവരോടും കൂടിയു
ണ്ടാകട്ടെ.

# തിമൊഥെയൊസിനു എഴുതിയ ഒന്നാം ലേഖനം

**1** നമ്മുടെ രക്ഷകനായ ദൈവത്തിൻെറയും
പ്രത്യാശയായ ക്രിസ്തുയേശുവിൻെറയും
ആജ്ഞപ്രകാരം ക്രിസ്തുയേശുവിൻെറ
അപ്പൊസ്തലനായ **2**പൌലൊസ് വിശ്വാസ
ത്തിൽ എനിക്കു യഥാർത്ഥപുത്രനായ തിമൊ
ഥെയൊസിന് എഴുതുന്നത്.

നമ്മുടെ പിതാവായ ദൈവത്തിൻെറയും
നമ്മുടെ കർത്താവായ യേശുക്രിസ്തുവി
ൻെറയും കൃപയും കരുണയും സമാധാനവും
ഉണ്ടാകട്ടെ.

### വ്യാജ ഉപദേശത്തിനെതിരെയുള്ള താക്കീത്

**3**നീ എഫെസൊസിൽ താമസിക്കണം എന്ന്
ഞാൻ ആവശ്യപ്പെടുന്നു. മക്കെദോന്യയിലേക്കു
പോയപ്പോഴും ഞാനിതു പറഞ്ഞിരുന്നു. എഫെ
സൊസിലുള്ള ചിലർ സത്യവിരുദ്ധമായ
ഉപദേശം പഠിപ്പിക്കുന്നു. അസത്യാത്മകമായ
ഉപദേശം പഠിപ്പിക്കുന്നവരെ അതിൽനിന്നും
തടസ്സപ്പെടുത്താനായി നീ അവിടെ നിൽക്കുക.
**4**തെറ്റായ കഥകളിലും നെടുങ്കൻ കുടുംബ
ചരിത്രങ്ങളിലും മുഴുകി തങ്ങളുടെ സമയം
പാഴാക്കരുതെന്ന് അവരോടു പറയുക. അവ
യൊക്കെയും തർക്കങ്ങൾക്ക് ഇടയാക്കുകയേ
ഉള്ളൂ. അതൊന്നും ദൈവത്തിനുവേണ്ടിയുള്ള
പ്രവർത്തനങ്ങളെ സഹായിക്കയില്ല. ദൈവ
പ്രവൃത്തി വിശ്വാസം കൊണ്ടാണ് ചെയ്യേണ്ടത്.
**5**ജനങ്ങൾക്ക് സ്നേഹം ഉണ്ടാക്കുക എന്നതാണ്
ഈ ആജ്ഞയുടെ ലക്ഷ്യം. ഉത്തമവിശ്വാസവും
ശരിയെന്നറിയാവുന്നതു ചെയ്യാനുള്ള ഒരു
ക്കവും ശുദ്ധഹൃദയവും ഈ സ്നേഹം ലഭിക്കു
ന്നതിനാവശ്യമാണ്. **6**ചിലർ ഇതൊന്നും ചെ
യ്തിട്ടില്ല. ഫലശൂന്യമായ കാര്യങ്ങൾ പറഞ്ഞ്
അവർ ദൂരെ അലഞ്ഞ് തിരിയുന്നു. **7**അവർക്ക്
ശാസ്ത്രിമാരാകണം എന്നാൽ അവർക്ക് അവർ
പറയുന്നതിനെക്കുറിച്ചു പോലും അറികയില്ല.
അവർക്കുറപ്പുണ്ട് എന്നു പറയുന്ന കാര്യങ്ങൾ
പോലും അവർക്കു മനസ്സിലാകുന്നില്ല.

**8**ഒരുവൻ ന്യായപ്രമാണം ശരിയാംവണ്ണം
ഉപയോഗിക്കുമ്പോൾ ന്യായപ്രമാണം നന്നെ
ന്ന് നമുക്കറിയാം. **9**നല്ല ആൾക്കാർക്കു വേണ്ടി
യല്ല ന്യായപ്രമാണം ഉണ്ടാക്കിയിരിക്കുന്നതെന്ന്
നമുക്കറിയാം. ന്യായപ്രമാണത്തെ എതിർക്കുന്ന
വർക്കും ന്യായപ്രമാണം പിന്തുടരാൻ വിസമ്മ
തിക്കുന്നവർക്കും വേണ്ടിയുള്ളതാണ് ന്യായപ്ര
മാണം. ദൈവത്തോടു ബഹുമാനക്കുറവുള്ളവ
ർക്കും പാപികൾക്കും അശുദ്ധർക്കും മതനിഷേ
ധികൾക്കും മാതൃപിതൃഹന്താക്കൾക്കും കൊലയാ
ളികൾക്കും **10**ലൈംഗികപാപങ്ങൾ ചെയ്യുന്നവ
ർക്കും സ്വവർഗ്ഗഭോഗികൾക്കും അടിമകളെ
വിൽക്കുന്നവർക്കും നുണ പറയുന്നവർക്കും
അസത്യമായ ഉപദേശങ്ങൾക്കെതിരെ എന്തെ
ങ്കിലും ചെയ്യുന്നവർക്കും വേണ്ടിയുള്ളതാണ്
ന്യായപ്രമാണം. **11**പഠിപ്പിക്കുവാനായി ദൈവം
എനിക്കു തന്ന സുവിശേഷത്തിൻെറ ഒരു ഭാഗ
മാണ് ആ ഉപദേശം. മഹത്വപൂർണ്ണമായ ആ
സുവിശേഷം അനുഗ്രഹീതനായ ദൈവത്തിൽ
നിന്നും ഉള്ളതാണ്.

### ദൈവകരുണയ്ക്കു നന്ദി

**12**എന്നെ വിശ്വസിച്ച്, അവനുവേണ്ടി
സേവനം ചെയ്യേണ്ട ഈ ജോലി എന്നെ ഏല്പി
ച്ചതിന് നമ്മുടെ കർത്താവായ ക്രിസ്തുയേശു
വിന് ഞാൻ നന്ദി പറയുന്നു. അവൻ എനിക്ക്
കരുത്ത് തന്നു. **13**മുൻപ് ക്രിസ്തുയേശുവിനെ
തിരെ സംസാരിച്ചും അവനെ പീഢിപ്പിച്ചും
അവനെ മുറിപ്പെടുത്താനായി പല കാര്യങ്ങൾ
ചെയ്യുകയും ചെയ്തു. ഞാൻ ചെയ്യുന്നതെന്താ
ണെന്ന് എനിക്കു തന്നെ അറിയാൻ പാടില്ലാ
ഞ്ഞതുകൊണ്ട് ദൈവം എന്നോടു കരുണ
കാണിച്ചു. ഞാൻ അവിശ്വാസിയായിരുന്നപ്പോ
ഴാണ് അക്കാര്യങ്ങൾ ചെയ്തത്. **14**ആ കൃപയോ
ടൊപ്പം വിശ്വാസവും ക്രിസ്തുയേശുവിലുള്ള
സ്നേഹവും എനിക്ക് കരഗതമായി.

**15**ഞാൻ പറയുന്നത് സത്യമാണ്. നിങ്ങൾ
അതു പൂർണ്ണമായും സ്വീകരിക്കണം. പാപി
കളെ രക്ഷിക്കുവാൻ ക്രിസ്തുയേശു ഭൂമിയി
ലേക്കു വന്നു. ആ പാപികളിൽ ഏറ്റവും പ്രധാ
നിയായിരുന്നു ഞാൻ. **16**അതിരറ്റ ക്ഷമ തനിക്ക്
ഉണ്ടെന്ന് കാണിക്കുവാൻ തക്കവിധം കൊടും
പാപിയായ എന്നോട് ക്രിസ്തു കരുണ
കാണിച്ചു. ക്രിസ്തുവിൽ വിശ്വസിക്കുന്നവ
ർക്കും നിത്യജീവനുള്ളവർക്കും ഞാൻ ഉദാഹരണ
മാകണമെന്ന് ക്രിസ്തു ആഗ്രഹിച്ചു. **17**എന്നേ
ക്കും ഭരിക്കുന്ന രാജാവിന് സ്തുതിയും ആദ
രവും ഉണ്ടായിരിക്കട്ടെ. അവനെ കാണുവാനോ
നശിപ്പിക്കുവാനോ സാധിക്കില്ല. ഏകദൈവ
ത്തിന് എന്നെന്നേക്കും സ്തുതിയും ബഹുമാന
വും ഉണ്ടായിരിക്കട്ടെ. ആമേൻ.

**18**എനിക്കു ഒരു മകനു തുല്യനായ തിമൊഥെ
യൊസേ, ഞാൻ നിനക്കൊരു കല്പന തരുന്നു.ഈ
കല്പന പണ്ട് നിന്നെക്കുറിച്ചുണ്ടായ പ്രവചന
ങ്ങളുമായി ഒത്തു പോകുന്നുണ്ട്. ആ പ്രവചന
ങ്ങളെയൊക്കെ പിന്തുടരാനും വിശ്വാസത്തി
നായി നല്ല യുദ്ധം നടത്തുവാനും വേണ്ടിയാണ്
ഈ കാര്യങ്ങൾ ഞാൻ നിന്നോടു പറയുന്നത്.
**19**വിശ്വാസത്തിൻെറ മാർഗ്ഗത്തിൽ തുടരുകയും
ശരി എന്ന് നീ അറിയുന്നത് ചെയ്യുകയും
വേണം. ചിലർ ഇതു ചെയ്തിട്ടില്ല. അവരുടെ
വിശ്വാസം നശിപ്പിക്കപ്പെടുകയും ചെയ്തു.
**20**ഹുമനയൊസും അലെക്സന്തരും അതാണ്
ചെയ്തത്. ദൈവത്തിനെതിരെ സംസാരിക്കരു
തെന്നറിയിക്കാൻ വേണ്ടി ഞാൻ അവരെ
സാത്താനു കൊടുത്തു.

### പുരുഷന്മാർക്കും സ്ത്രീകൾക്കും വേണ്ട ചില ചട്ടങ്ങൾ

**2** എല്ലാ മനുഷ്യർക്കും വേണ്ടി പ്രാർത്ഥിക്കു
വാൻ ഞാൻ ആദ്യമായി ആവശ്യപ്പെടുന്നു.
എല്ലാ മനുഷ്യർക്കുംവേണ്ടി ദൈവത്തോടു
സംസാരിക്കുക. ജനങ്ങൾക്ക് ആവശ്യമുള്ളത്

അവനോടു ചോദിക്കുകയും നന്ദിയുള്ളവരാകു
കയും ചെയ്യുക. 2രാജാക്കന്മാർക്കും അധികാരി
കൾക്കും വേണ്ടി പ്രാർത്ഥിക്കുവിൻ. ദൈവ
ത്തോടുള്ള നിറഞ്ഞ ആരാധനയോടും ബഹുമാ
നത്തോടും കൂടിയുള്ള സ്വച്ഛവും സമാധാന
പൂർണ്ണവുമായ ജീവിതം നമുക്കു ലഭിക്കാൻ ആ
നേതാക്കന്മാർക്കുവേണ്ടി പ്രാർത്ഥിക്കുക. 3ഇത്
നല്ലതും നമ്മുടെ രക്ഷകനായ ദൈവത്തെ
പ്രീതിപ്പെടുത്തുന്നതുമാകുന്നു. 4എല്ലാ മനു
ഷ്യരും രക്ഷപ്രാപിക്കണമെന്ന് ദൈവം ആഗ്രഹി
ക്കുന്നു. എല്ലാ മനുഷ്യരും സത്യം അറിയണ
മെന്നും അവൻ ആഗ്രഹിക്കുന്നു. 5ഒരു ദൈവമേ
ഉള്ളൂ. ദൈവത്തോടു ചേരാൻ ഒരു മാർഗ്ഗമേ
ഉള്ളൂതാനും. ആ മാർഗ്ഗം മനുഷ്യനും കൂടിയായ
യേശുക്രിസ്തുവിലൂടെയാണ്. 6എല്ലാ മനുഷ്യ
രുടേയും പാപപരിഹാരമായി യേശു സ്വയം
സമർപ്പിച്ചു. എല്ലാ മനുഷ്യരും രക്ഷ പ്രാപിക്ക
ണമെന്ന് ദൈവം ആഗ്രഹിക്കുന്നതിന്റെ തെളി
വാണ് യേശു. അവൻ ശരിയായ സമയത്താണ്
വന്നത്. 7അതുകൊണ്ടാണ് സുവിശേഷ പ്രസം
ഗത്തിനായും ഒരു അപ്പൊസ്തലനായും ഞാൻ
തിരഞ്ഞെടുക്കപ്പെട്ടത്. (ഞാനീപ്പറയുന്നത്
സത്യമാണ്, കള്ളമല്ല.) ജാതികൾക്കുള്ള അദ്ധ്യാ
പകനായാണ് എന്നെ തിരഞ്ഞെടുത്തത്. വിശ്വ
സിക്കുവാനും സത്യം അറിയുവാനും ഞാൻ
അവരെ പഠിപ്പിക്കുന്നു.
8എല്ലായിടത്തുമുള്ള പുരുഷന്മാർ പ്രാർത്ഥി
ക്കണം എന്നു ഞാൻ ആഗ്രഹിക്കുന്നു. പ്രാർത്ഥന
യ്ക്കിടയിൽ കരങ്ങളുയർത്തുന്ന ഈ പുരുഷ
ന്മാർ തീർച്ചയായും വിശുദ്ധരായിരിക്കണം.
അവർ കോപിഷ്ഠരോ തർക്കിക്കുന്നവരോ ആക
രുത്.
9സ്ത്രീകൾ തങ്ങൾക്കു യോജിച്ച വസ്ത്രം
ധരിക്കണമെന്നു ഞാൻ ആവശ്യപ്പെടുന്നു.
അന്തസിനും എളിമക്കും ചേർന്ന വസ്ത്രങ്ങ
ളാണ് സ്ത്രീകൾ ധരിക്കേണ്ടത്. അവർ തങ്ങളെ
ത്തന്നെ സുന്ദരികളാക്കുവാൻ വേണ്ടി ആകർഷ
കങ്ങളായ കേശാലങ്കാരങ്ങളോ സ്വർണ്ണമോ
മുത്തോ വില കൂടിയ വസ്ത്രങ്ങളോ ഉപയോ
ഗിക്കരുത്. 10സൽപ്രവൃത്തികളിലൂടെ അവർ
സ്വയം സുന്ദരികളാകട്ടെ. ദൈവത്തെ ആരാധി
ക്കുന്നു എന്നു പറയുന്ന സ്ത്രീകൾ ആ നില
യിൽ സുന്ദരികളാകട്ടെ.
11മൗനമായി കേട്ടിരുന്നു പൂർണ്ണമായി അനു
സരിക്കാൻ തയ്യാറോടെ ഒരു സ്ത്രീ പഠിക്കട്ടെ.
12ഒരു പുരുഷനെ പഠിപ്പിക്കുവാൻ ഞാൻ സ്ത്രീ
യ്ക്ക് അനുമതി കൊടുക്കില്ല. പുരുഷനെ ഭരിക്കു
വാനും സ്ത്രീയ്ക്ക് അനുവാദം നൽകില്ല. സ്ത്രീ
ശാലീനയായി തന്നെ തുടരണം. 13എന്തുകൊ
ണ്ടെന്നാൽ ആദാമിനെയാണ് ആദ്യം സൃഷ്ടി
ച്ചത്. ഹവ്വയെ പിന്നീടാണ് ദൈവം സൃഷ്ടി
ച്ചത്. 14കൂടാതെ, പിശാചിനാൽ കബളിപ്പിക്ക
പ്പെട്ടതും ആദാമല്ല. പിശാചിനാൽ വഞ്ചിക്ക
പ്പെട്ട് പാപിയായതും സ്ത്രീയാണ്. 15വിശ്വാസ
ത്തിലും സ്നേഹത്തിലും വിശുദ്ധിയിലും ശരി
യായ നിയന്ത്രണത്തിലും അവർ തുടരുകയാ
ണെങ്കിൽ അവൾ മക്കളെ പ്രസവിച്ച് രക്ഷ
പ്രാപിക്കും.

## സഭാ നേതാക്കന്മാർ

3 ഞാൻ പറയുന്നതു സത്യമാണ്. ഒരു മൂപ്പനാ
കുവാനായി ഒരുവൻ കഠിനശ്രമം നടത്തുന്നു
എങ്കിൽ അവൻ ഒരു സത്പ്രവൃത്തിയാണ് ആഗ്ര
ഹിക്കുന്നത്. 2ഒരു മൂപ്പൻ മനുഷ്യർക്ക് ശരിയായും
വിമർശിക്കുവാൻ പറ്റാത്തവിധം നല്ലവനാ
കണം. അവന് ഒരു ഭാര്യയേ പാടുള്ളൂ. മൂപ്പൻ
ആത്മനിയന്ത്രണം ഉള്ളവനും വിവേകിയുമാ
യിരിക്കണം. മറ്റു മനുഷ്യർക്ക് അവനോടു
ബഹുമാനം ഉണ്ടാകണം. തന്റെ വീട്ടിലേക്ക്
ആളുകളെ സ്വീകരിക്കുവാൻ സന്നദ്ധനായി
അവൻ ജനങ്ങളെ സഹായിക്കണം. അവൻ ഒരു
നല്ല ഉപദേഷ്ടാവ് ആയിരിക്കണം. 3അവൻ
അമിതമായി വീഞ്ഞ് കുടിക്കരുത്. അക്രമാസക്ത
നാകാതെ സൗമ്യനും സമാധാനപ്രിയനും
ആയിരിക്കണം. അവൻ ധനത്തെ സ്നേഹിക്കു
ന്നവൻ ആകരുത്. 4അവൻ സ്വകുടുംബത്തിലെ
തന്നെ ഒരു നല്ല നേതാവായിരിക്കണം. അയാ
ളുടെ മക്കൾ അയാളെ പൂർണ്ണമായ ബഹുമാന
ത്തോടെ അനുസരിക്കണമെന്നർത്ഥം. 5സ്വകു
ടുംബത്തിലെ നേതാവാകാൻ കഴിയാത്തവന്
ദൈവത്തിന്റെ സഭയെ എങ്ങനെ വേണ്ടവിധ
ത്തിൽ ശ്രദ്ധിക്കുവാൻ കഴിയും? 6എന്നാൽ ഒരു
പുതുവിശ്വാസി മൂപ്പൻ ആകരുത്. അത്
അവനെ വളരെ അഹങ്കാരിയാക്കിയേക്കാം.
അപ്പോൾ അവനും പിശാച് വിധിക്കപ്പെട്ടതു
പോലെ തന്റെ അഹങ്കാരത്തിന്റെ പേരിൽ
വിധിക്കപ്പെടും. 7ഒരു മൂപ്പൻ സഭയ്ക്കു പുറത്തു
ള്ളവരോടും ബഹുമാനം ഉള്ളവനാകണം.
അപ്പോൾ അവൻ അന്യരാൽ വിമർശിക്കപ്പെ
ടാതെയും പിശാചിന്റെ കെണിയിലകപ്പെടാ
തെയുമിരിക്കും.

## സഭയിലെ സഹായികൾ

8ഇതേ പോലെ മനുഷ്യർക്കു ബഹുമാനിക്കാ
വുന്ന ആളുകളായിരിക്കണം ഡീക്കന്മാർ. ഇവർ
തങ്ങൾ ഉദ്ദേശിക്കാത്ത കാര്യങ്ങൾ പറയാ
ത്തവരും അമിത മദ്യപാനത്തിനായി തങ്ങളുടെ
സമയത്തെ ഉപയോഗിക്കാത്തവരും ആകണം.
അന്യരെ കബളിപ്പിച്ച് പണമുണ്ടാക്കാൻ ശ്രമി
ക്കുന്നവരും ആകരുത്. 9അവർ ദൈവം നമുക്കു
വെളിപ്പെടുത്തിത്തന്ന സത്യത്തെ കർശനമായി
പിന്തുടരുന്നവരും ശരിയെന്നറിയാവുന്നത്
ചെയ്യുന്നവരുമായിരിക്കണം. 10ആ മനുഷ്യരെ
നിങ്ങൾ ആദ്യം പരീക്ഷിക്കണം. അവരിൽ
തെറ്റൊന്നും ഇല്ലെങ്കിൽ അവർക്ക് ഡീക്കന്മാ
രായി സേവനം ചെയ്യാം. 11ഇതേപോലെ സ്ത്രീ
കളും അന്യരുടെ ബഹുമാനം ആർജ്ജിക്കുന്നവ
രായിരിക്കണം. അന്യരെക്കുറിച്ച് ദുഷ്ടത പറ
യുന്ന സ്ത്രീകളാകരുത്. അവർ ആത്മനിയ
ന്ത്രണം ഉള്ളവരും എല്ലാക്കാര്യങ്ങളിലും വിശ്വാ
സയോഗ്യരുമായിരിക്കണം. 12ഡീക്കന്മാർക്കും
ഒരു ഭാര്യയേ പാടുള്ളൂ. അവർ അവരുടെ മക്ക
ൾക്കും കുടുംബത്തിനു തന്നെയും നല്ല നേതാക്ക
ളായിരിക്കണം. 13നന്നായി സേവനം ചെയ്യുന്ന
വർ സ്വയം ആദരണീയ സ്ഥാനങ്ങൾ നേടുന്നു.
ക്രിസ്തുയേശുവിലുള്ള അവരുടെ വിശ്വാസം
അവർക്ക് മഹത്തായ ഉറപ്പായി വർത്തിക്കും.

## നമ്മുടെ ജീവിതത്തിന്റെ രഹസ്യം

14നിങ്ങളുടെ അടുക്കൽ വേഗം വന്നെത്താൻ
കഴിയുമെന്ന് ഞാൻ കരുതുന്നു. എന്നാൽ ഈ
കാര്യങ്ങൾ ഇപ്പോൾ ഞാൻ എഴുതുകയാണ്.
15എനിക്ക് ഇപ്പോൾ വരുവാൻ സാധിക്കുന്നില്ലെ
ങ്കിൽ കൂടി ദൈവത്തിന്റെ ഭവനത്തിൽ മനു
ഷ്യർ തീർച്ചയായും ചെയ്യേണ്ടതെന്തെന്ന്
നിങ്ങൾ അറിയും. ആ ഭവനം ജീവിക്കുന്ന ദൈ
വത്തിന്റെ സഭയാണ്. ദൈവത്തിന്റെ സഭ
സത്യത്തിന്റെ താങ്ങും അടിത്തറയുമാണ്.

16സംശയലേശമെന്യേ, നമ്മുടെ ആരാധനാ
ജീവിതത്തിൻെറ രഹസ്യം മഹത്താണ്:

ഒരു മനുഷ്യശരീരത്തിൽ ക്രിസ്തുവിനെ
നമുക്കു കാട്ടിത്തന്നു. അവൻ ശരിയാ
ണെന്ന് ആത്മാവ് തെളിയിച്ചു; ദൂതന്മാർ
അവനെ കണ്ടു. അവനെപ്പറ്റിയുള്ള സു
വിശേഷം ജനതകളുടെ ഇടയിൽ പ്രസം
ഗിക്കപ്പെട്ടു; ലോകത്തിലുള്ള മനുഷ്യർ
അവനിൽ വിശ്വസിച്ചു; മഹത്വത്തിൽ
അവൻ സ്വർഗ്ഗത്തിലേക്ക് ഉയർത്തപ്പെട്ടു.

### വ്യാജ ഉപദേഷ്ടാക്കളെക്കുറിച്ചുള്ള താക്കീത്

4 വരാനിരിക്കുന്ന കാലങ്ങളിൽ സത്യോപദേ
ശങ്ങളെ വിശ്വസിക്കുന്നത് ചില ആൾ
ക്കാർ നിർത്തുമെന്ന് പരിശുദ്ധാത്മാവ് വ്യക്ത
മായി പറഞ്ഞിട്ടുണ്ട്. അവർ വഞ്ചിക്കുന്ന
ആത്മാക്കളെ അനുസരിക്കുന്നു. അവർ ഭൂതഗണ
ങ്ങളുടെ ഉപദേശം സ്വീരിക്കുന്നു. 2നുണയരിലൂ
ടെയും ആൾക്കാരെ കബളിപ്പിക്കുന്നവരിലൂടെ
യുമാണ് ആ ഉപദേശങ്ങൾ വരുന്നത്. അവർക്ക്
തെറ്റും ശരിയും തിരിച്ചറിയാൻ കഴിയില്ല. അവ
രുടെ വിവേചനാശക്തി ചുട്ടു പഴുത്ത ഇരു
മ്പാൽ നശിപ്പിക്കപ്പെട്ടതു പോലെയാണ്.
3വിവാഹം ചെയ്യുന്നത് തെറ്റാണെന്ന് അവർ
പറയുന്നു. തിന്നുവാൻ പാടില്ലാത്തതായി ചില
ആഹാരവസ്തുക്കളുണ്ടെന്നും അവർ പറയുന്നു.
എന്നാൽ ദൈവമാണ് അതെല്ലാം സൃഷ്ടിച്ചത്.
വിശ്വാസികൾക്കും സത്യം അറിയാവുന്നവ
ർക്കും ഈ ആഹാരവസ്തുക്കൾ നന്ദിയോടെ
ഉപയോഗിക്കാം. 4ദൈവം സൃഷ്ടിച്ചതെല്ലാം
നല്ലതാണ്. ദൈവത്തിൽനിന്നു നന്ദിപൂർവ്വം
സ്വീകരിക്കുകയാണെങ്കിൽ ദൈവം സൃഷ്ടിച്ച
എന്തിനേയും നിരസിക്കേണ്ടിവരില്ല. 5ദൈവം
സൃഷ്ടിച്ചതെല്ലാം ദൈവത്തിൻെറ വാക്കുകൊ
ണ്ടും പ്രാർത്ഥനകൊണ്ടും വിശുദ്ധമാക്കപ്പെടും.

### ക്രിസ്തുയേശുവിൻെറ ഉത്തമ ദാസനായിരിക്കുക

6ഇക്കാര്യങ്ങളെല്ലാം അവിടെയുള്ള സഹോദ
രങ്ങളോടു പറയുക. നീ ക്രിസ്തുയേശുവിൻെറ
ഒരു ഉത്തമ ദാസനാണെന്നു ഇതു തെളിയിക്കും.
നല്ല വിശ്വാസവചനങ്ങൾ കൊണ്ടും നല്ല ഉപ
ദേശങ്ങളെ പിന്തുടർന്നതു കൊണ്ടും ആണ് നീ
ശക്തനായതെന്നു നീ കാണിക്കും. 7ദൈവത്തി
ൻെറ സത്യവുമായി ചേർന്നു പോകാത്ത
നിസ്സാരകഥകൾ ആൾക്കാർ പറയും. ആ കഥ
കളെ പിന്തുടരരുത്. ദൈവത്തെ യഥാർത്ഥ
മായി സേവിക്കുവാൻ (ശുശ്രൂഷിക്കുവാൻ) നീ
സ്വയം അഭ്യസിക്കുക. 8ശരീരത്തെ നിയന്ത്രി
ക്കാൻ പഠിക്കുന്നത് ചില തരത്തിൽ സഹായക
രമാകും. എന്നാൽ ദൈവത്തെ സേവിക്കുന്നത്
നിങ്ങളെ എല്ലാവിധത്തിലും സഹായിക്കും. ഈ
ജീവിതത്തിലും ഭാവിയിലും നിങ്ങൾക്ക് അത്
അനുഗ്രഹങ്ങൾ കൊണ്ടുവരും. 9ഞാൻ പറയു
ന്നത് ശരിയാണ്. നിങ്ങളത് പൂർണ്ണമായി സ്വക
രിക്കണം. 10ഇതൊന്നു കൊണ്ടാണ് ഞങ്ങൾ
പ്രവർത്തിക്കുന്നതും ക്ലേശിക്കുന്നതും. ജീവിക്കു
ന്ന ദൈവത്തിൽ നമ്മൾ പ്രത്യാശ പുലർത്തു
ന്നു. അവനിൽ വിശ്വസിക്കുന്ന എല്ലാവർക്കും
പ്രത്യേകമായി അവൻ രക്ഷകനാണ്.
11ഈ കാര്യങ്ങൾ പഠിപ്പിക്കുകയും കല്പിക്കുക
യും ചെയ്യുക. 12നീ ചെറുപ്പമെങ്കിലും നിസ്സാര
മെന്നമട്ടിൽ നിന്നോടു പെരുമാറുവാൻ ആരെ
യും അനുവദിക്കരുത്. വിശ്വാസികൾക്ക് ഒരു
മാതൃകയായി നീ ജീവിക്കുക. നിൻെറ വാക്കു
കൊണ്ടും ജീവിതരീതികൊണ്ടും സ്നേഹം
കൊണ്ടും വിശ്വാസംകൊണ്ടും ശുദ്ധതയാർന്ന
ജീവിതം കൊണ്ടും അതു പ്രകടിപ്പിക്കുക. 13തുട
ർന്നും ജനങ്ങൾക്കായി തിരുവെഴുത്തുകൾ വാ
യിച്ച് പഠിപ്പിച്ച് അവരെ ശക്തിപ്പെടുത്തുക.
ഞാൻ വരുന്നതുവരെ അതു ചെയ്യുക. 14നിനക്കു
കിട്ടിയവരം പ്രയോജനപ്പെടുത്തുന്ന കാര്യം
ഓർക്കുക. മൂപ്പന്മാർ കൈവച്ചപ്പോൾ പ്രാർത്ഥ
നാസമയത്ത് ഉണ്ടായ പ്രവചനം വഴിയാണ്
ആ വരം നിനക്കു ലഭിച്ചത്. 15ആ കാര്യങ്ങ
ളൊക്കെ തുടർന്നു ചെയ്യുക. നിൻെറ ജീവിതം
പൂർണ്ണമായും ഈ കാര്യങ്ങൾക്കായി വിനിയോ
ഗിക്കുക. അപ്പോൾ നിൻെറ പ്രവൃത്തി പുരോഗ
മിക്കുന്നു എന്ന് ആൾക്കാർക്കു മനസ്സിലാകും.
16നിൻെറ ജീവിതത്തിലും ഉപദേശത്തിലും
ശ്രദ്ധാലുവായിരിക്കുക. ശരിയായി ജീവിക്കു
ന്നതും പഠിപ്പിക്കുന്നതും തുടർന്നും നിർവ്വഹി
ക്കുക. അപ്പോൾ നീയും നിൻെറ ഉപദേശങ്ങൾ
ശ്രവിക്കുന്നവരും രക്ഷിക്കപ്പെടും.

### അന്യരുമൊത്തുള്ള ജീവിതത്തിന് ചില ചട്ടങ്ങൾ

5 വയോധികനോട് കോപഭാഷണം അരുത്.
പകരം അവനോട് സ്വപിതാവിനോടെന്ന
പോലെ സംസാരിക്കുക. ചെറുപ്പക്കാരോട്
സഹോദരനോടെന്നപോലെ ഇടപെടുക.
2മൂത്ത സ്ത്രീകളോട് അമ്മയോടെന്ന പോലെ
പെരുമാറുക. ചെറുപ്പക്കാരികളെ സഹോദരി
കൾ എന്ന പോലെ കരുതുക. എപ്പോഴും അവ
രോട് നന്നായി പെരുമാറുക.
3സത്യമായി ഏകാകിനികളായ വിധവകളെ
സംരക്ഷിക്കുക. 4ഒരു വിധവയ്ക്ക് മക്കളും
കൊച്ചുമക്കളും ഉണ്ടെങ്കിൽ അവർ ആദ്യമേ മന
സ്സിലാക്കേണ്ടത് ഇതാണ്. തങ്ങളുടെ മാതാപി
താക്കളെ സഹായിച്ചുകൊണ്ട് അവരുടെ സ്വകു
ടുംബത്തോട് ആദരവ് കാണിക്കുക. ഇതിൽ
കൂടെ തങ്ങളുടെ മാതാപിതാക്കളോടും അപ്പൂപ്പ
നോടും അമ്മൂമ്മയോടും ഉള്ള കടമ നിറവേറ്റാ
നാകും. ഇത് ദൈവത്തെ പ്രീതിപ്പെടുത്തും. 5ഒരു
വിധവ യഥാർത്ഥത്തിൽ ഏകാകിനിയും നിസ്സ
ഹായയും ആയവൾ ആണെങ്കിൽ തൻെറ സംര
ക്ഷണം ദൈവത്തിൽനിന്നും പ്രതീക്ഷിക്കും. ആ
സ്ത്രീ രാവും പകലും പ്രാർത്ഥിച്ചു ദൈവ
ത്തോട് സഹായം ചോദിക്കുന്നു. 6എന്നാൽ
സ്വയം പ്രീതിപ്പെടുത്താൻ തൻെറ തന്നെ
ജീവിതം വിനിയോഗിക്കുന്ന വിധവ ജീവി
ക്കുന്നു എങ്കിലും യഥാർത്ഥത്തിൽ മരിച്ചു കഴി
ഞ്ഞവളാണ്. 7അന്യർക്ക് കുറ്റം പറയാൻ പറ്റാ
ത്ത വിധത്തിൽ തങ്ങളുടെ കുടുംബങ്ങളെ സംര
ക്ഷിക്കാൻ അവിടെയുള്ള വിശ്വാസികളോടു
നിർദ്ദേശിക്കുക. 8ഒരുവൻ തൻെറ സ്വന്തം ആൾ
ക്കാരെ സംരക്ഷിക്കണം. അവൻെറ സ്വന്തം
കുടുംബത്തെ സംരക്ഷിക്കണം എന്നതാണ് പരമ
പ്രധാനം. അതു ചെയ്യുന്നില്ലെങ്കിൽ അവൻ
സത്യവിശ്വാസം സ്വീകരിച്ചിട്ടില്ല. അവൻ ഒരു
അവിശ്വാസിയേക്കാൾ മോശക്കാരനാണ്.
9അറുപതോ അതിനുമേലോ പ്രായമുള്ള
സ്ത്രീകളെ വിധവകളുടെ പട്ടികയിൽപ്പെടു
ത്തണം. അവൾ തൻെറ ഭർത്താവിനോട് വിശ്വ
സ്തയായിരുന്നിരിക്കണം. 10നല്ല കാര്യങ്ങൾ
ചെയ്ത ഒരുവൾ എന്ന നിലയിൽ അവൾ അ
റിയപ്പെടണം. സന്താനപരിപാലനം, അതിഥി

സ്വീകരണം, ദൈവജനത്തിൻെറ പാദം കഴു
കൽ, ദു:ഖിതരുടെ സംരക്ഷണം അങ്ങനെ എല്ലാ
നല്ല കാര്യങ്ങൾക്കുമായി സ്വജീവിതം ഉപയോ
ഗിച്ചവൾ എന്നാണ് ഞാൻ അർത്ഥമാക്കുന്നത്.
11എന്നാൽ ചെറുപ്പക്കാരായ വിധവകളെ ആ
ഗണത്തിൽ കണക്കാക്കരുത്. അവർ തങ്ങളെ
സ്വയം ക്രിസ്തുവിന് സമർപ്പിക്കുമ്പോൾ
സാധാരണഗതിയിൽ അവരുടെ ശക്തമായ
ശാരീരികാവശ്യങ്ങളാൽ അവനിൽനിന്നും
പാടേ അകന്നുമാറും. അപ്പോൾ അവർ പുനർ
വിവാഹിതരാകാൻ ആഗ്രഹിക്കും. 12അപ്പോൾ
അവർ അതിനു വേണ്ടി വിധിക്കപ്പെടും. അവർ
ആദ്യം പ്രതിജ്ഞ ചെയ്ത കാര്യങ്ങളെ ചെയ്യാ
തിരിക്കുന്നതു കൊണ്ടാണ് വിധിക്കപ്പെടുന്നത്.
13മാത്രവുമല്ല ആ ചെറുപ്പക്കാരികളായ വിധവ
കൾ വീടുതോറും കയറിയിറങ്ങി സമയവും
വ്യർത്ഥമാക്കും. അവർ അപവാദം പറയുവാനും
അന്യരുടെ ജീവിതത്തിൽ വ്യാപൃതരാകുവാനും
തുടങ്ങും. അവർ പറയാൻ പാടില്ലാത്ത കാര്യ
ങ്ങൾ പറയും. 14അതിനാൽ ചെറുപ്പക്കാരിക
ളായ വിധവകൾ വിവാഹിതകളായി, മക്കളുള്ള
വരായി ഗൃഹസംരക്ഷണം നടത്തണമെന്ന്
ഞാൻ ആഗ്രഹിക്കുന്നു. അവർ ഇതു ചെയ്യുമെ
ങ്കിൽ നമ്മുടെ ശത്രുവിന് അവരെ വിമർശിക്കു
വാൻ കാരണം കിട്ടാതെയാകും. 15എന്നാൽ
ചില യുവവിധവകൾ സാത്താനെ പിന്തുട
രാൻ നേരത്തേതന്നെ തുടങ്ങിയിരിക്കുന്നു.
16വിശ്വാസിയായ ഒരു വനിതയുടെ കുടുംബ
ത്തിൽ ഒരു വിധവ ഉണ്ടെങ്കിൽ അവൾ ആ
വിധവയെ പ്രത്യേകം ശ്രദ്ധിക്കണം. ഇവരുടെ
സംരക്ഷണാർത്ഥം സഭയെ കുഴപ്പത്തിലാക്കരുത്.
അങ്ങനെ വരുമ്പോൾ അനാഥകളായ വിധവ
കളെ സംരക്ഷിക്കുവാൻ സഭയ്ക്കു സാധിക്കും.*
17ശരിയായ വിധം സഭയെ നയിക്കുന്ന മൂപ്പ
ന്മാർക്കും മഹത്തായ ആദരവു കിട്ടണം. വിശേ
ഷിച്ച് പ്രസംഗിച്ചും ഉപദേശിച്ചും പ്രവർത്തി
ക്കുന്ന മൂപ്പന്മാർക്കാണ് ഈ മഹത്തായ ആദരവ്
ഉണ്ടാകേണ്ടത്. 18എന്തുകൊണ്ടെന്നാൽ തിരുവെ
ഴുത്തു പറയുന്നു. "ധാന്യം വേർതിരിക്കുന്ന
പ്രവൃത്തി ചെയ്യുന്ന മെതിമൃഗത്തിൻെറ വായ്
മൂടിക്കെട്ടുകയോ ധാന്യം തിന്നുന്നതിൽനിന്ന്
തടയുകയോ ചെയ്യരുത്."* തിരുവെഴുത്ത് ഇങ്ങ
നെകൂടി പറയുന്നു, "ഒരു പണിക്കാരന് അവ
ൻെറ കൂലി കൊടുക്കണം."*
19ഒരു മൂപ്പനെതിരേ ആരോപണം ഉന്നയിക്കു
ന്നവനെ ശ്രദ്ധിക്കരുത്. ആ മൂപ്പൻ ചെയ്തത്
തെറ്റാണെന്ന് രണ്ടോ മൂന്നോ പേർ പറയുന്നു
എങ്കിൽ മാത്രം നീ അവനെ ശ്രദ്ധിക്കുക.
20പാപം ചെയ്യുന്നവരോട് അവർക്കു തെറ്റിപ്പോ
യെന്നു പറയുക. സഭയുടെ മുഴുവനും മുമ്പാ
കെ വേണം ഇങ്ങനെ ചെയ്യാൻ. അപ്പോൾ
മറ്റെല്ലാവർക്കും അത് ഒരു താക്കീതാകും. 21ഇതൊ
ക്കെ ചെയ്യുവാൻ ദൈവത്തിൻെറയും യേശുക്രി
സ്തുവിൻെറയും തിരഞ്ഞെടുക്കപ്പെട്ട ദൂതന്മാരു
ടെയും മുമ്പാകെ ഞാൻ നിന്നോടു കല്പിക്കുന്നു.
എന്നാൽ സത്യമറിയുന്നതിനു മുൻപ് ആരെയും
വിധിക്കരുത്. ഇക്കാര്യങ്ങളെല്ലാം എല്ലാ ആൾ
ക്കാരോടും സമമായി അനുവർത്തിക്കുക. 22ഒരു
വനെ മൂപ്പനാക്കുന്നതിനു മുൻപ് സൂക്ഷ്മത
യോടെ ചിന്തിക്കുക. അന്യരുടെ പാപങ്ങളിൽ
പങ്കുപറ്റരുത്. സ്വയം ശുദ്ധിയുള്ളവനായിരി
ക്കുക.
23തിമൊഥെയൊസേ, നീ വെള്ളം മാത്രമേ
കുടിക്കുന്നുള്ളൂ. അതു നിർത്തി അല്പം വീഞ്ഞു
കുടിക്കുക. ഇതു നിൻെറ ഉദരത്തെ സഹായിക്കു
കയും കൂടെക്കൂടെ രോഗിയാകുന്നതിൽനിന്നു
തടയുകയും ചെയ്യും.
24ചില ആൾക്കാരുടെ പാപങ്ങൾ കാണാൻ
എളുപ്പമാണ്. അവർ വിധിക്കപ്പെടും എന്ന്
അവരുടെ പാപങ്ങൾ കാണിക്കും. എന്നാൽ
ചില ആളുകളുടെ പാപങ്ങൾ വൈകി മാത്രമേ
കാണുവാൻ സാധിക്കൂ. 25ആൾക്കാർ ചെയ്യുന്ന
നല്ല കാര്യങ്ങളുടെ സ്ഥിതിയും ഇതുപോലെ
തന്നെ. ജനങ്ങൾ ചെയ്യുന്ന നല്ല കാര്യങ്ങൾ
കാണുവാൻ എളുപ്പമാണ്. എന്നാൽ കാണു
വാൻ ക്ലേശകരമായ നല്ല കാര്യങ്ങൾക്കു
പോലും മറഞ്ഞിരിക്കാൻ സാധിക്കയില്ല.
6 അടിമകളായിട്ടുള്ള മനുഷ്യരെല്ലാം അവ
രുടെ ഉടമയോട് പൂർണ്ണ ബഹുമാനം കാണി
ക്കണം. അവരതു ചെയ്യുമ്പോൾ ദൈവനാമവും
നമ്മുടെ ഉപദേശവും വിമർശനവിധേയമാ
വില്ല. 2ചില അടിമകൾക്ക് വിശ്വാസികളായ
ഉടമകളും ഉണ്ട്. അതുകൊണ്ട് ആ അടിമകളും
ഉടമകളും സഹോദരരാണ്. എന്നാൽ അടിമകൾ
അവരോട് ഒരു അനാദരവും കാട്ടരുത്. ഈ
അടിമകൾ തങ്ങളുടെ വിശ്വാസികളായ ഉടമ
കളെ കൂടുതൽ മെച്ചമായി ശുശ്രൂഷിക്കണം.
എന്തുകൊണ്ടെന്നാൽ ആ അടിമകൾ തങ്ങൾ
സ്നേഹിക്കുന്ന വിശ്വാസികളെ സഹായിക്കുക
യാണ്.

### തെറ്റായ പ്രബോധനവും യഥാർത്ഥ സമ്പത്തും

ഈ കാര്യങ്ങൾ ജനങ്ങളെ നീ പറഞ്ഞു പഠി
പ്പിക്കുകയും അവ ചെയ്യാൻ പ്രേരിപ്പിക്കുകയും
വേണം. 3ചിലർ തെറ്റായ കാര്യങ്ങൾ പഠിപ്പി
ക്കും. അവർ നമ്മുടെ കർത്താവായ യേശുക്രി
സ്തുവിൻെറ സത്യ ഉപദേശത്തോട് യോജിപ്പു
ള്ളവരല്ല. ദൈവശുശ്രൂഷക്കുള്ള നേരായ മാർഗ്ഗ
ത്തോട് ഒത്തുപോകുന്ന ഉപദേശത്തെ അവർ
സ്വീകരിക്കയില്ല. 4തെറ്റായി പഠിപ്പിക്കുന്നവന്
ഒന്നും മനസ്സിലാകുകയില്ല. അവരിൽ നിറയെ
അഹങ്കാരമായിരിക്കും. വാക്കുകളെപ്പറ്റി തർക്കി
ച്ച് കലഹിക്കുന്നതിനു അവർക്ക് ഇഷ്ടം തോ
ന്നും. അതൊരു രോഗം പോലെയാണവർക്ക്.
അത് പ്രശ്നങ്ങൾ സൃഷ്ടിക്കുകയും അസൂയയും
കുറ്റപ്പെടുത്തലും കലഹമുണ്ടാക്കലും ദുഷ്ട
മായ സംശയവും സൃഷ്ടിക്കുകയും ചെയ്യും.
5അതുമാത്രമല്ല ദുഷ്ടമനസ്കരിൽനിന്നു അത്
തർക്കങ്ങളെ ജനിപ്പിക്കുകയും ചെയ്യും. അവർക്ക്
സത്യം നഷ്ടപ്പെട്ടു. ദൈവത്തെ ശുശ്രൂഷിക്കു
ന്നത് പണക്കാരനാകാനുള്ള ഒരുമാർഗ്ഗം എന്നാ
ണവർ വിചാരിക്കുന്നത്.
6ഒരുവൻ ഉള്ളതു കൊണ്ട് സംതൃപ്തനാകുമെ
ങ്കിൽ ദൈവശുശ്രൂഷ ഒരുവനെ ധനവാനാക്കും
എന്നു പറയുന്നത് സത്യമാണ്. 7നാം ഭൂമിയി
ലേക്കു വന്നപ്പോൾ ഒന്നും കൊണ്ടുവന്നില്ല. മരി
ക്കുമ്പോൾ നമുക്ക് ഒന്നും കൊണ്ടുപോകാനും
സാധിക്കയില്ല. 8അതിനാൽ നമുക്കു ഭക്ഷണവും
വസ്ത്രവും ഉണ്ടെങ്കിൽ നാം അതുകൊണ്ട് സംതൃ
പ്തരാകണം. 9പണക്കാരനാകാൻ ആഗ്രഹിക്കു
ന്നവൻ പ്രലോഭനങ്ങൾക്ക് വിധേയനാകുന്നു.

**വാക്യം 16** ചില പുരാതന ഗ്രീക്കു പതിപ്പുകളിൽ, ഒരു വിശ്വാസിയുടെ കുടുംബത്തിൽ വിധവകളുണ്ടെങ്കിൽ, അവൻ അവരെ സഹായിക്കണമെന്ന് കാണുന്നു.

**"ധാന്യം ... ചെയ്യരുത്"** ഉദ്ധരണി ആവ. 25:4.

**"ഒരു പണിക്കാരന് ... കൊടുക്കണം"** ഉദ്ധരണി ലൂക്കോ. 10:7.

അവർ ഒരു കെണിയിൽ അകപ്പെട്ടിരിക്കുക
യാണ്. അവനെ വ്യണപ്പെടുത്തുന്ന വ്യർത്ഥകാ
ര്യങ്ങൾ അവൻ ആഗ്രഹിക്കുവാൻ തുടങ്ങുക
യാണ്. ആ കാര്യങ്ങൾ മനുഷ്യരെ ക്ഷയിപ്പിച്ച്
നശിപ്പിക്കും. **10**ധനസ്നേഹമാണ് എല്ലാത്തരം
ദുഷ്ടതയ്ക്കും കാരണമാകുന്നത്. ചിലർ കൂടു
തൽ കൂടുതൽ ധനം ആഗ്രഹിക്കുന്നതുകൊണ്ട്
സത്യവിശ്വാസം ത്യജിച്ചു. എന്നാൽ അവർ
കൂടുതൽ കൂടുതൽ ദു:ഖിതരാകാൻ സ്വയം കാര
ണക്കാരായി.

### ഓർക്കേണ്ട ചില കാര്യങ്ങൾ

**11**എന്നാൽ നീ ദൈവത്തിൻെറ മനുഷ്യനാ
കുന്നു. അതിനാൽ ഇക്കാര്യങ്ങളിൽനിന്നെല്ലാം
നീ ഒഴിഞ്ഞു നിൽക്കണം. നേരായ വഴിയിൽ
ജീവിക്കുവാനും ദൈവസേവനം ചെയ്യുവാനും
വിശ്വാസവും സ്നേഹവും ക്ഷമയും സൗമ്യത
യും ഉണ്ടായിരിക്കുവാനും ശ്രമിക്കുക. **12**ഓട്ട മത്സ
രത്തിൽ ഓടുന്നതു പോലെയാണ് നിങ്ങളുടെ
വിശ്വാസം കാത്തു സൂക്ഷിക്കുന്നത്. ആ ഓട്ട
ത്തിൽ വിജയം നേടുന്നതിനായി ഏറ്റവും കഠി
നമായി ശ്രമിക്കുക. എന്നേക്കും തുടരുന്ന ആ
ജീവിതം നിനക്കു കിട്ടിയെന്ന് തീർച്ചപ്പെടു
ത്തുക. ആ ജീവിതം കിട്ടുവാൻ നീ വിളിക്ക
പ്പെട്ടു. ക്രിസ്തുവിനെപ്പറ്റിയുള്ള ആ മഹാ
സത്യം നീ പലരും ശ്രദ്ധിക്കുമാറ് ഏറ്റുപറഞ്ഞു.
**13**ദൈവത്തിൻെറയും ക്രിസ്തുയേശുവിൻെറ
യും മുമ്പാകെ ഞാൻ നിനക്കൊരു കല്പന തരു
ന്നു. പൊന്തിയൊസ് പീലാത്തൊസിൻെറ മു
മ്പാകെ അതേ മഹാസത്യം ഏറ്റുപറഞ്ഞവനാ
ണ് യേശുക്രിസ്തു. എല്ലാറ്റിനും ജീവൻ പകരു
ന്നവനാണ് ദൈവം. ഇപ്പോൾ ഞാൻ നിന്നോട്
പറയുന്നു: **14**നിന്നോട് ആജ്ഞാപിച്ചിരിക്കുന്ന
കാര്യങ്ങളെല്ലാം ചെയ്യുക. ആ കാര്യങ്ങളൊ
ക്കെയും നമ്മുടെ കർത്താവായ യേശുക്രിസ്തു
വീണ്ടും വരുന്നതുവരെ തെറ്റോ കുറ്റപ്പെടു
ത്തലോ കൂടാതെ ചെയ്യുക. **15**ദൈവം യഥാ
സമയം അതു നടപ്പാക്കും. ദൈവമാണ് അനുഗ്ര
ഹീതനായ ഏക ഭരണകർത്താവ്. എല്ലാ രാജാ
ക്കന്മാരുടെ രാജാവും കർത്താക്കന്മാരുടെ കർ
ത്താവുമാണ് ദൈവം. **16**ഒരിക്കലും മരിക്കാത്ത
വൻ ദൈവം മാത്രമാണ്. മനുഷ്യർക്ക് അടുത്തു
പോകാൻ പറ്റാത്തവിധം അത്ര ശോഭയേറിയ
പ്രകാശത്തിലാണ് ദൈവം സ്ഥിതി ചെയ്യു
ന്നത്. ഒരുവനും ദൈവത്തെ ഒരിക്കലും കണ്ടി
ട്ടില്ല. ഒരുവനും ദൈവത്തെ കാണാൻ കഴിയുക
യുമില്ല.ദൈവത്തിന് എന്നേക്കും ബഹുമാനവും
ശക്തിയും ഉണ്ടായിരിക്കട്ടെ. ആമേൻ.

**17**ഈ ലോകത്തിലുള്ള വസ്തുക്കൾ കൊണ്ട്
സമ്പന്നരായവർക്ക് ആ കല്പന കൊടുക്കുക.
അഹങ്കരിക്കരുതെന്ന് അവരോട് പറയുക. സമ്പ
ത്തിലല്ല, ദൈവത്തിൽ പ്രത്യാശിക്കുവാൻ ആ
ധനികരോട് പറയുക. ധനത്തെ ആശ്രയിക്കാൻ
പറ്റില്ല. എന്നാൽ ദൈവം നമ്മെ അത്യധികം
ശ്രദ്ധിക്കുന്നു. ആസ്വദിക്കുവാൻ ധാരാളമായി
എല്ലാം അവൻ നമുക്കു തരുന്നു. **18**നല്ലതു ചെയ്യു
വാൻ ധനവാന്മാരോടു പറയുക. സൽക്കാര്യ
ങ്ങൾ ചെയ്യുന്നതിൽ ധനവാന്മാരാകുവാൻ
അവരോടു പറയുക. ദാനശീലരായി അവർക്കു
ള്ളത് പങ്കുവയ്ക്കുന്നതിൽ സന്നദ്ധത ഉള്ളവരാ
കാൻ അവരോടു പറയുക. **19**ഇങ്ങനെ ചെയ്യു
ന്നതിൽ കൂടെ അവർ സ്വർഗ്ഗത്തിൽ തങ്ങൾ
ക്കായി സ്വയം ഒരു നിധി ഒരുക്കുകയാകും ചെ
യ്യുക. അതൊരു ശക്തിമത്തായ അടിത്തറയാ
കും. അവരുടെ ഭാവി ജീവിതം ആ നിധിമേൽ
കെട്ടിപ്പൊക്കാം. അപ്പോൾ അവർക്ക് സത്യ
ജീവൻ ഉള്ളവരാകാൻ കെല്പുള്ളവരാകാം.

**20**തിമൊഥെയൊസേ, ദൈവം നിന്നെ പല
കാര്യങ്ങളിലും വിശ്വസിച്ചിരിക്കുന്നു. ആ കാര്യ
ങ്ങളുടെ സുരക്ഷിതത്വത്തിൽ ശ്രദ്ധിക്കുക. ദൈ
വത്തിൽനിന്നുള്ളതല്ലാത്ത മൗഢ്യങ്ങൾ പറയു
ന്നവരിൽനിന്നും അകന്നു നിൽക്കുക. സത്യ
ത്തിനെതിരേ വാദിക്കുന്നവരിൽനിന്നും ഒഴി
ഞ്ഞു നിൽക്കുക. അവർ “അറിവെന്നു” വിളി
ക്കുന്ന ചിലത് ഉപയോഗിക്കും. എന്നാൽ യഥാർ
ത്ഥത്തിൽ അത് അറിവല്ല. **21**ചിലർ അവകാ
ശപ്പെടും അവർക്ക് ആ “അറിവ്” ഉണ്ടെന്ന്.
അക്കൂട്ടർ സത്യപാഠത്തെ ത്യജിച്ചു. ദൈവ
ത്തിൻെറ കൃപ നിങ്ങളോടൊപ്പം ഉണ്ടായിരി
ക്കട്ടെ.

# തിമൊഥെയൊസിനു എഴുതിയ രണ്ടാം ലേഖനം

1 ദൈവം ആഗ്രഹിച്ചപ്രകാരം ക്രിസ്തു
യേശുവിൻെറ അപ്പൊസ്തലനായ പൌ
ലൊസ് തിമൊഥെയൊസിന് അഭിവാദനങ്ങൾ
അയയ്ക്കുന്നു. ക്രിസ്തുയേശുവിലുള്ള ജീവ
ൻെറ വാഗ്ദാനം ജനങ്ങളോടു പറയുവാൻ
ദൈവം എന്നെ അയച്ചു.
2എനിക്കുപ്രിയപ്പെട്ട മകനായ നിനക്ക് പിതാ
വായ ദൈവത്തിൽനിന്നും നമ്മുടെ കർത്താ
വായ ക്രിസ്തുയേശുവിൽനിന്നും കൃപയും
കരുണയും സമാധാനവും ലഭിക്കട്ടെ.

### കൃതജ്ഞതാ പ്രകാശനവും പ്രോത്സാഹനവും

3അഹോരാത്രം എൻെറ പ്രാർത്ഥനകളിൽ
ഞാൻ നിന്നെ എപ്പോഴും ഓർക്കും. ആ പ്രാർത്ഥ
നകളിൽ നിനക്കുവേണ്ടി ഞാൻ ദൈവത്തിനു
നന്ദിപറയും. എൻെറ പൂർവ്വപിതാക്കൾ
സേവിച്ച ദൈവമാണ് അവൻ. എനിക്ക് ശരി
എന്നു തോന്നിയത് ചെയ്ത് ഞാൻ തുടർ
ച്ചയായി അവനു സേവനം ചെയ്തിട്ടുണ്ട്. 4നീ
എനിക്കുവേണ്ടി കണ്ണീർ ഒഴിച്ചത് ഞാനോർ
ക്കുന്നു. ഞാൻ നിന്നെക്കാണാൻ ഏറെ ആഗ്രഹി
ക്കുന്നു. അതുമൂലം എനിക്കു സന്തോഷത്തിൽ
മുഴുകാം എന്നു തോന്നുന്നു. 5നിൻെറ സത്യ
വിശ്വാസം ഞാൻ സ്മരിക്കുന്നു. ഇത്തരം വി
ശ്വാസം ആദ്യം ഉണ്ടായിരുന്നത് നിൻെറ വലിയ
മ്മയായ ലോവീസിനും അമ്മയായ യൂനീക്ക
യ്ക്കും ആയിരുന്നു. അതേ വിശ്വാസം ഇപ്പോൾ
നിനക്കും ഉണ്ടെന്ന് എനിക്കറിയാം. 6അതുകൊ
ണ്ടാണ് ദൈവം നിനക്കു നൽകിയ വരങ്ങളെ
ക്കുറിച്ച് നിന്നെ അനുസ്മരിപ്പിക്കുവാൻ ഞാൻ
ആഗ്രഹിക്കുന്നത്. ഞാൻ എൻെറ കൈകൾ
നിൻെറമേൽ വച്ചപ്പോൾ ദൈവം ആ വരം
നിനക്കു തന്നു. കെട്ടടങ്ങിയ അഗ്നികുണ്ഠം
വീണ്ടും ജ്വലിപ്പിക്കുന്നതുപോലെ ആ ദാനം
കൂടുതൽ കൂടുതൽ വളരണമെന്നും അത് നീ
ഉപയോഗപ്പെടുത്തണമെന്നും ഞാൻ ആഗ്രഹി
ക്കുന്നു. 7നമ്മെ ഭീതിദരാക്കുന്ന ഒരു ആത്മാവി
നെയല്ല ദൈവം നമുക്കു തന്നത്. ആത്മാവിൻെറ
ശക്തിയും സ്നേഹവും ആത്മനിയന്ത്രണവും
ഉള്ള ഒരു ആത്മാവിനെയാണ് ദൈവം നമുക്ക്
തന്നത്.
8അതുകൊണ്ട് നമ്മുടെ കർത്താവായ യേശു
വിനെക്കുറിച്ച് ജനങ്ങളോടു പറയുന്നതിൽ
ലജ്ജിക്കരുത്. എന്നെക്കുറിച്ചും ലജ്ജിക്കേണ്ട
തില്ല. ഞാൻ കർത്താവിനുവേണ്ടി തടവിലാണ്.
പകരം സുവിശേഷത്തിനായി എന്നോടൊപ്പം
ക്ലേശങ്ങൾ സഹിക്കൂ. അതു ചെയ്യുവാനുള്ള
ശക്തി ദൈവം നമുക്കു തരും. 9ദൈവം നമ്മെ
രക്ഷിച്ച് അവൻെറ വിശുദ്ധജനം ആക്കിയിരി
ക്കുന്നു. നാം സ്വയം ചെയ്ത എന്തിൻെറയെ
ങ്കിലും ഫലമായിട്ടല്ല അങ്ങനെ സംഭവിച്ചത്.
അതെ! തൻെറ കൃപയാൽ നമ്മെ രക്ഷിച്ച് അവ
ൻെറ ജനമാക്കിയത് ദൈവം അത് ആഗ്രഹിച്ചതു
കൊണ്ടാണ്. സമയാരംഭത്തിനു മുൻപു തന്നെ
ക്രിസ്തുയേശുവഴി ആ കൃപ ദൈവം നമുക്കു
തന്നു. 10നമ്മുടെ രക്ഷകനായ ക്രിസ്തുയേശു
വിൻെറ വരവിൽ ഇപ്പോൾ ആ കൃപ നമുക്കു
വെളിവാക്കപ്പെട്ടു. യേശു മരണത്തെ നശിപ്പിച്ച്
ജീവൻ ലഭിക്കേണ്ട വഴി നമുക്കു കാണിച്ചുതന്നു.
അതെ! നശിപ്പിക്കുവാൻ കഴിയാത്ത ജീവൻ
ലഭിക്കുന്നതെങ്ങനെയെന്നു സുവിശേഷത്തിൽ
ക്കൂടി യേശു നമുക്കു കാണിച്ചുതന്നു. 11ആ
സുവിശേഷത്തെക്കുറിച്ച് ജനങ്ങളെ അറിയിക്കു
വാനായി ഞാൻ തിരഞ്ഞെടുക്കപ്പെട്ടു. സുവി
ശേഷത്തിൻെറ അദ്ധ്യാപകനും അപ്പൊസ്തല
നുമായി ഞാൻ തിരഞ്ഞെടുക്കപ്പെട്ടു. 12എ
ന്നാൽ ആ സുവിശേഷം പറയുന്നതു കൊ
ണ്ടാണ് ഞാൻ ഇപ്പോൾ കഷ്ടം സഹിക്കുന്നത്.
എന്നാൽ ഞാൻ ലജ്ജിതനല്ല. ഞാൻ വിശ്വ
സിച്ചവനെ എനിക്കറിയാം. ഞാൻ അവനെ
ഏല്പിച്ചത് ആ ദിവസംവരേയും* അവൻ സംര
ക്ഷിക്കുമെന്നു എനിക്കുറപ്പുണ്ട്. 13എന്നിൽ
നിന്നും കേട്ട സത്യമായ ആ ഉപദേശം നീ
പിന്തുടരുക. നമുക്ക് ക്രിസ്തുയേശുവിലുള്ള
വിശ്വാസത്തിലും സ്നേഹത്തിലും ആ ഉപദേ
ശങ്ങളെ പിന്തുടരുക. നീ എന്തു പഠിപ്പിക്കേണ
മെന്നതിനു ആ ഉപദേശം ഒരു ഉദാഹരണമാണ്.
14നിനക്കു നൽകിയ സത്യം നമ്മുടെ ഉള്ളിൽ
വസിക്കുന്ന പരിശുദ്ധാത്മാവിൻെറ സഹായ
ത്തോടെ സംരക്ഷിക്കുക.
15നിനക്കറിയാമല്ലോ ആസ്യയിലുള്ള എല്ലാ
വരും എന്നെ വിട്ടുപോയെന്ന്. ഫുഗലൊസും
ഹെർമ്മൊഗനേസും പോലും എന്നെ വിട്ടു
പോയി. 16ഒനേസിഫൊരൊസിൻെറ കുടുംബ
ത്തോട് ദൈവം കരുണ കാണിക്കട്ടേയെന്ന്
ഞാൻ പ്രാർത്ഥിക്കുന്നു. പലപ്പോഴും ഒനേസി
ഫൊരൊസ് എന്നെ സഹായിച്ചിട്ടുണ്ട്. ഞാൻ
തടവിലായിരിക്കുന്നതിൽ അവൻ ലജ്ജിതനല്ല.
17അതെ അവൻ ലജ്ജിതനല്ല. അവൻ റോമ
യിൽ വന്നപ്പോൾ എന്നെ കണ്ടെത്തുംവരെ
എത്ര തവണ എനിക്കായിതിരഞ്ഞു. 18ആ ദിവ
സത്തിൽ ഒനേസിഫൊരൊസിനു കർത്താ
വിൽനിന്നു കരുണ കിട്ടണമെന്നു ഞാൻ പ്രാർ
ത്ഥിക്കുന്നു. എഫെസൊസിൽവച്ച് ഒനേ സി
ഫൊരൊസ് എങ്ങനെയൊക്കെ എന്നെ സഹാ
യിച്ചു എന്ന് നിനക്കറിയാമല്ലോ.

### ക്രിസ്തുവിൻെറ വിശ്വസ്ത പടയാളി

2 തിമൊഥെയൊസേ, നീ എനിക്കൊരു മക
നെപ്പോലെയാണ്. നമുക്കു ക്രിസ്തുയേശു
വിലുള്ള കൃപയിൽ ശക്തനായിരിക്കുക. 2ഞാൻ
പഠിപ്പിച്ച കാര്യങ്ങൾ നീ കേട്ടിട്ടുണ്ട്. മറ്റ്
ധാരാളമാളുകളും അതുകേട്ടു. അതേ കാര്യങ്ങൾ
തന്നെ നീയും പഠിപ്പിക്കണം. പഠിപ്പിക്കാനുള്ള
യോഗ്യതയുള്ളവരും നിനക്കു വിശ്വസിക്കാവു
ന്നവരുമായവരെ ചില ഉപദേശങ്ങൾ ഏല്പി
ക്കുക. അപ്പോൾ അന്യരെ അക്കാര്യങ്ങളൊക്കെ

---

**ദിവസം** ക്രിസ്തു വന്ന് എല്ലാ ജനതയ്ക്കുമേലും ന്യായവിധിനടത്തി തൻെറ ജനതയെ തന്നോടൊപ്പം കൊണ്ടുപോകുന്ന ദിവസം.

പഠിപ്പിക്കുവാൻ അവർക്കു കഴിഞ്ഞേക്കും. 3നമു
ക്കുള്ള ക്ലേശങ്ങളിൽ പങ്കുകാരാകുക. ക്രിസ്തു
വിൻെറ ഒരു ഉത്തമ ഭടൻപോലെ ക്ലേശങ്ങൾ
സ്വീകരിക്കുക. 4ഒരു ഭടൻ തൻെറ സൈന്യാധി
പനെ പ്രീതിപ്പെടുത്താൻ ആഗ്രഹിക്കുന്നു.
അതിനാൽ ആ ഭടൻ ഭൂരിപക്ഷം ആൾക്കാരും
ചെയ്യുന്ന കാര്യങ്ങൾ ചെയ്യുവാൻ തൻെറ
സമയം ഉപയോഗിക്കില്ല. 5ഒരു കായികാഭ്യാസി
ഒരു മത്സരത്തിൽ ഓടുകയാണെങ്കിൽ, ജയിക്കു
വാനായി അവൻ എല്ലാ നിബന്ധനകളും
പാലിക്കണം. 6കഠിനാദ്ധ്വാനം ചെയ്യുന്ന കർഷ
കനാണ് താൻ ഉത്പാദിപ്പിച്ച ഭക്ഷണ പദാർത്ഥ
ങ്ങൾ ആദ്യമായി ലഭിക്കേണ്ടത്. 7ഞാൻ പറ
യുന്ന ഈ കാര്യങ്ങളെപ്പറ്റി ചിന്തിക്കുവിൻ.
ഈ കാര്യങ്ങളെല്ലാം ഗ്രഹിക്കുവാനുള്ള കഴിവ്
കർത്താവ് നിനക്കു തരും.

8യേശുക്രിസ്തുവിനെ സ്മരിക്കുക. അവൻ
ദാവീദിൻെറ കുടുംബത്തിൽനിന്നും ഉള്ളവ
നാണ്. ക്രിസ്തു മരിച്ചതിനുശേഷം അവൻ
മരണത്തിൽനിന്നും ഉയിർത്തപ്പെട്ടു. ഇതാണ്
ജനങ്ങളോട് ഞാൻ പറയുന്ന സുവിശേഷം.
9ആ സുവിശേഷം പ്രചരിപ്പിച്ചതു കൊണ്ടാണ്
ഞാൻ കഷ്ടം സഹിക്കേണ്ടിവന്നിരിക്കുന്നത്.
സത്യമായും, തെറ്റു ചെയ്ത ഒരുവനെപ്പോലെ
ഞാൻ ചങ്ങല കൊണ്ടു പോലും ബന്ധിത
നാണ്. എന്നാൽ ദൈവത്തിൻെറ ഉപദേശം
ബന്ധിതമല്ല. 10അതിനാൽ ഈ ക്ലേശങ്ങളെല്ലാം
ഞാൻ ക്ഷമയോടെ സ്വീകരിച്ചു. ഞാൻ ഇതു
ചെയ്യുന്നത് ദൈവം തിരഞ്ഞെടുത്ത എല്ലാ ആ
ൾക്കാരെയും സഹായിക്കുവാനാണ്. ക്രിസ്തു
യേശുവിലുള്ള രക്ഷ ആളുകൾക്ക് ലഭിക്കത്തക്ക
വിധത്തിലാണ് ഞാൻ ഈ ക്ലേശങ്ങൾ സ്വീകരി
ക്കുന്നത്. ആ രക്ഷയോടൊപ്പം ഒരിക്കലും അസ്
തമിക്കാത്ത മഹത്വവും കൈവരുന്നു.

11ഈ ഉപദേശം ശരിയാണ്:

നാം അവനോടു കൂടി മരിച്ചു എങ്കിൽ അവ
നോടു കൂടി ജീവിക്കും.

12നാം കഷ്ടത സ്വീകരിക്കുമെങ്കിൽ അവനോ
ടുകൂടി ഭരിക്കും. നാം അവനെ സ്വീകരിക്കുവാൻ
കൂട്ടാക്കുന്നില്ലെങ്കിൽ അവനും നമ്മെ സ്വീകരി
ക്കുവാൻ കൂട്ടാക്കുകയില്ല.

13നാം അവിശ്വസ്തരായിരിക്കുമ്പോഴും അ
വൻ വിശ്വസ്തനായിരിക്കും. കാരണം അവന്
തന്നെത്തന്നെ നിഷേധിക്കുവാൻ പറ്റില്ല.

### ഒരു അഭിമതനായ പ്രവർത്തകൻ

14ആൾക്കാരോട് ഈ കാര്യങ്ങൾ പറഞ്ഞു
കൊണ്ടിരിക്കുക. വാക്കുകളെപ്പറ്റി തർക്കിക്കരുത്
എന്ന് ദൈവമുമ്പാകെ ജനങ്ങളെ താക്കീതു
ചെയ്യുക. വാക്കുകളെപ്പറ്റിയുള്ള തർക്കം ഒരുവ
നെയും സഹായിക്കില്ല. അത് കേൾക്കുന്നവരെ
നശിപ്പിക്കും. 15ദൈവത്തിനു സ്വീകാര്യനായ
ഒരുവനാകുന്നതിന് ഏറ്റവും നന്നായി പ്രവർ
ത്തിക്കുക. കൂടാതെ ദൈവത്തിന് നിന്നെ
ത്തന്നെ സമർപ്പിക്കുക. തൻെറ സ്വന്തം പ്രവൃ
ത്തിയെക്കുറിച്ച് ലജ്ജിതനാകാതെ സത്യമായ
ഉപദേശം ശരിയായ രീതിയിൽ വിനിയോഗി
ക്കുന്ന ഒരു പ്രവർത്തകനായിത്തീരുക. 16ദൈവ
ത്തിൽനിന്നും ഉള്ളതല്ലാത്ത നിഷ്പ്രയോജന
മായ കാര്യങ്ങൾ സംസാരിക്കുന്നവരിൽനിന്നും
ഒഴിഞ്ഞു നിൽക്കുക. അത്തരം ഭാഷണം ഒരു
വനെ കൂടുതൽ കൂടുതൽ ദൈവത്തിനെതി
രാക്കും. 17അവരുടെ തെറ്റായ ഉപദേശം ശരീര
ത്തിനുള്ളിൽ അർബുദവ്യാധി പോലെ പടരും.
ഹുമനയോസും ഫിലേത്തൊസും അത്തരക്കാ
രാണ്. 18അവർ സത്യോപദേശം ത്യജിച്ചു. എല്ലാ
വിശ്വാസികളുടെയും മരണത്തിൽനിന്നുള്ള
ഉത്ഥാനം നേരത്തേതന്നെ സംഭവിച്ചു എന്ന്
അവർ പറയുന്നു. ആ രണ്ടു മനുഷ്യരും ചില
രുടെ വിശ്വാസത്തെ നശിപ്പിക്കുകയാണ്. 19എ
ന്നാൽ ദൈവത്തിൻെറ ബലവത്തായ അടി
സ്ഥാനം അതുതന്നെയായിത്തുടരുന്നു. ഈ വാ
ക്കുകൾ ആ അടിസ്ഥാനത്തിൽ ആലേഖനം
ചെയ്യപ്പെട്ടിരിക്കുന്നു: “കർത്താവിനു തനിക്കു
ള്ള ആൾക്കാരെ അറിയാം.”*കൂടാതെ ഈ വാ
ക്കുകൾകൂടി ഇവിടെ എഴുതിയിരിക്കുന്നു: “കർ
ത്താവിൽ വിശ്വസിക്കുന്നു എന്നു പറയുന്ന
ഏവരും തിന്മ ചെയ്യുന്നതിൽനിന്നും വിരമി
ക്കണം.”

20ഒരു വലിയ വീട്ടിൽ സ്വർണ്ണം കൊണ്ടും
വെള്ളി കൊണ്ടും നിർമ്മിച്ച വസ്തുക്കൾ
കാണും. എന്നാൽ അവിടെ തടികൊണ്ടും കളിമ
ണ്ണുകൊണ്ടും നിർമ്മിതമായ പാത്രങ്ങളും ഉണ്ട്.
ചിലത് സവിശേഷ കാര്യങ്ങൾക്കായി ഉപയോ
ഗിക്കുന്നു. മറ്റുള്ളവ വിലയില്ലാത്ത കാര്യങ്ങൾ
ക്കായി നിർമ്മിച്ചിരിക്കുന്നു. 21ഒരുവൻ എല്ലാ
ദുഷ്ടതകളിൽനിന്നും സ്വയം ശുദ്ധീകരിക്കുക
യാണെങ്കിൽ അന്നേരം മുതൽ ആ വ്യക്തി
പ്രത്യേക കാര്യങ്ങൾക്കായി ഉപയോഗിക്ക
പ്പെടും. ആ വ്യക്തിയെ വിശുദ്ധനാക്കി, തൻെറ
യജമാനൻ അവനെ ഉപയോഗിക്കും. ആ
വ്യക്തി എന്തുനല്ല കാര്യം ചെയ്യുവാനും തയ്യാ
റായിരിക്കും.

22ഒരു ചെറുപ്പക്കാരൻ ചെയ്യാൻ ആഗ്രഹി
ക്കുന്ന എല്ലാ ദുഷ്ടതകളിൽനിന്നും അകന്നു
നിൽക്കുക. വിശ്വാസവും സ്നേഹവും സമാ
ധാനവും ഉള്ളവനായി നീതിയിൽ ജീവിക്കു
വാൻ കഠിനമായി പരിശ്രമിക്കുക. ഈ കാര്യങ്ങ
ളത്രയും ശുദ്ധഹൃദയരുടെയും കർത്താവിൽ വി
ശ്വാസം ഉള്ളവരുടെയും കൂടെ ചെയ്യുക. 23മൗ
ഢ്യവും അസംഗതവുമായ തർക്കങ്ങളിൽ നിന്നു
അകന്നു നിൽക്കുക. തർക്കങ്ങൾ വലിയ
വിവാദം ആയി വളരുമെന്ന് നിനക്ക് അറിയാം.
24ദൈവത്തിൻെറ ദാസൻ തർക്കിക്കരുത്. അവൻ
എല്ലാവരോടും ദയാലുവാകണം. ദൈവത്തി
ൻെറ ദാസൻ നല്ല ഒരു ഉപദേഷ്ടാവായിരി
ക്കണം. അവൻ ക്ഷമാശീലനാകണം. 25തന്നോട്
യോജിച്ചു പോകാത്ത ആൾക്കാരെ കർത്താ
വിൻെറ ദാസൻ സൗമ്യമായി പഠിപ്പിക്കണം.
ദൈവം അവരുടെ ഹൃദയങ്ങളെ സത്യസ്വീക
രണത്തിന് ഒത്തവണ്ണം മാറ്റുവാനുള്ള അവ
സരം അവർക്കു കൊടുത്തേക്കാം. 26അക്കൂട്ടരെ
പിശാച് കെണിയിൽപ്പെടുത്തി തനിക്കാവശ്യ
മായ കാര്യങ്ങൾ ചെയ്യുവാൻ ഒരുക്കുന്നു.
എന്നാൽ അവർക്ക് ഉണർന്ന്, പിശാച് തങ്ങളെ
ഉപയോഗിക്കുകയാണെന്ന് കണ്ട്, പിശാ
ചിൻെറ കെണിയിൽനിന്നും തങ്ങളെത്തന്നെ
സ്വതന്ത്രരാക്കാൻ വേണമെങ്കിൽ കഴിയും.

### അവസാനനാളുകൾ

3 ഇതോർക്കുക! അവസാനനാളുകളിൽ
അനേകം കഷ്ടങ്ങൾ ഉണ്ടാകും. 2ആ
കാലത്ത് ജനം തങ്ങളെത്തന്നെയും പണത്തെ
യും മാത്രമേ സ്നേഹിക്കൂ. അവർ അഹങ്കാരി
കളും പൊങ്ങച്ചക്കാരുമാകും. ആളുകൾ മറ്റാളുക
ൾക്കെതിരെ മോശമായ കാര്യങ്ങൾ പറയും.
ആൾക്കാർ തങ്ങളുടെ മാതാപിതാക്കളെ അനു

---

**“കർത്താവ് … അറിയാം”** ഉദ്ധരണി സംഖ്യ. 16:5.

സരിക്കയില്ല. ആൾക്കാർ നന്ദികെട്ടവരാകും.
അവർ ദൈവം ആഗ്രഹിക്കുന്ന തരത്തിലുള്ള
ആൾക്കാരാകുകയില്ല. 3ആൾക്കാർക്ക് പരജന
ത്തോട് സ്നേഹം കാണുകയില്ല. അവർ അന്യ
രോട് ക്ഷമിക്കുവാൻ കൂട്ടാക്കാതിരിക്കുകയും
അവരെക്കുറിച്ച് ചീത്തക്കാര്യങ്ങൾ സംസാരിക്കു
കയും ചെയ്യും. ആൾക്കാർ സ്വയം നിയന്ത്രിക്ക
യില്ല. അവർ മനുഷ്യത്വമില്ലാത്തവരും സദ്കാ
ര്യങ്ങളെ എതിർക്കുന്നവരും ആയിരിക്കും. 4അവ
സാന നാളുകളിൽ ആളുകൾ തങ്ങളുടെ സുഹൃ
ത്തുക്കെൾക്കതിരെ തിരിയും. ചിന്തിക്കാതെ
അവർ വിഡ്ഢിത്തരങ്ങൾ ചെയ്യും. അവർ
അഹങ്കാരമുള്ളവരാകുകയും സുഖലോലുപത
ഇഷ്ടപ്പെടുകയും ചെയ്യും- അവർ ദൈവത്തെ
സ്നേഹിക്കയില്ല. 5അവർ നമ്മുടെ മതത്തി
ന്റെ ബാഹ്യരൂപത്തിൽ പിടിച്ചു നിൽക്കും.
പക്ഷെ അതിന്റെ യഥാർത്ഥ ശക്തിയെ നിരാ
കരിക്കുകയും ചെയ്യും. തിമൊഥെയൊസേ,
അത്തരക്കാരിൽനിന്നും അകന്നു മാറുക. 6അക്കൂ
ട്ടരിൽ ചിലർ അബലകളായ സ്ത്രീകളുടെ
വീടുകളിൽ പ്രവേശിച്ച് അവരെ പ്രാപിക്കും.
ആ സ്ത്രീകൾ ആകമാനം പാപത്തിൽ നിറഞ്ഞ
വരാണ്. ആ സ്ത്രീകൾ തങ്ങൾ നടപ്പാക്കാൻ
ആഗ്രഹിക്കുന്ന പല ദുഷ്ടതയാൽ പാപത്തി
ലേക്കു നയിക്കപ്പെട്ടവരാണ്. 7ആ സ്ത്രീകൾ
പുതിയ ഉപദേശങ്ങൾ പഠിക്കാൻ എപ്പോഴും
ശ്രമിക്കുമെങ്കിലും സത്യത്തെ പൂർണ്ണമായും ഉൾ
ക്കൊള്ളാൻ അവർക്ക് ഒരിക്കലും സാധിക്കയില്ല.
8യന്നേസിനേയും യംബ്രേസിനേയും സ്മരി
ക്കുക. അവർ മോശെക്ക് എതിരായിരുന്നു. ഈ
യാളുകൾ അവരെപ്പോലെയാണ്. അവരും
സത്യത്തിന് എതിരാണ്. ധാരണാശക്തി നിഷേ
ധിക്കപ്പെട്ടവരാണവർ. കലുഷിത ചിന്താഗതി
ഉള്ളവരാണവർ. വിശ്വാസം പിന്തുടരുന്നതിൽ
അവർ പരാജയപ്പെട്ടു. 9എന്നാൽ തങ്ങൾ ചെയ്യു
ന്ന കാര്യങ്ങളിൽ അവർ വിജയശ്രീലാളിതരാകു
കയില്ല. അവർ വിഡ്ഢികളാണെന്ന് എല്ലാ
വരും കാണും. അതാണ് യന്നേസിനും യംബ്രേ
സിനും സംഭവിച്ചത്.

### നിർദ്ദേശങ്ങൾ- ഉപസംഹാരം

10എന്നാൽ എന്നെക്കുറിച്ചുള്ളതെല്ലാം നിനക്ക
റിയാം. ഞാൻ പഠിപ്പിക്കുന്നതെന്താണെന്നും എ
ന്റെ ജീവിതരീതിയും നിനക്കറിയാം. എന്റെ
ജീവിതത്തിലെ ലക്ഷ്യം എന്താണെന്ന് നിനക്ക
റിയാം. എന്റെ വിശ്വാസവും ക്ഷമയും സ്നേ
ഹവും സഹനവും പീഢനവും ക്ലേശവും
എല്ലാം നിനക്കറിയാം. 11അന്ത്യോക്ക്യയിലും
ഇക്കൊന്യയിലും ലുസ്രയിലും എനിക്കു വന്നു
പെട്ട കാര്യങ്ങളെക്കുറിച്ച് നിനക്കറിയാം. ആ
സ്ഥലങ്ങളിൽ ഞാനേറ്റ പീഢനങ്ങളെക്കുറിച്ചും
ദുരിതങ്ങളെക്കുറിച്ചും നിനക്കറിയാം. എന്നാൽ
കർത്താവ് എന്നെ ആ ക്ലേശങ്ങളിൽ നിന്നെല്ലാം
രക്ഷിച്ചു. 12ക്രിസ്തുയേശുവിൽ ദൈവേച്ഛാ
നുസരണം ജീവിക്കാനാഗ്രഹിക്കുന്ന ഏവനും
പീഢിപ്പിക്കപ്പെടും. 13ദുഷ്ടരും അന്യരെ വഞ്ചി
ക്കുന്നവരും മേലാൽ കൂടുതൽ ദോഷവാന്മാ
രാകും. അവർ അന്യരെ വിഡ്ഢികളാക്കുമെ
ങ്കിലും അവർ തങ്ങളെത്തന്നെ വിഡ്ഢികളാ
ക്കുകയാണ് ചെയ്യുന്നത്. അതേ സമയം അതു
വഴി അവർ തങ്ങളെത്തന്നെ വഞ്ചിക്കുകയും
ചെയ്യും.
14എന്നാൽ നീ ഗ്രഹിച്ച ഉപദേശങ്ങൾ തുടർ
ന്ന് പിൻതുടരുക. ആ ഉപദേശങ്ങളത്രയും ശരി
യാണെന്നു നിനക്കറിയാം. നിന്നെ ആ വക
കാര്യങ്ങൾ പഠിപ്പിച്ച ആൾക്കാരെ ആശ്രയിക്കാ
മെന്നും നിനക്കറിയാം. 15കുട്ടിയായിരുന്നപ്പോൾ
മുതൽ നീ തിരുവെഴുത്തുകൾ അറിഞ്ഞിരുന്നു.
ആ തിരുവെഴുത്തുകൾ നിന്നെ വിവേകിയാ
ക്കാൻ കെല്പുറ്റതാണ്. ആ പരിജ്ഞാനം യേശു
ക്രിസ്തുവിലുള്ള വിശ്വാസം വഴി മോക്ഷത്തി
ലേക്കു നയിക്കും. 16എല്ലാ തിരുവെഴുത്തും ദൈവ
ത്താൽ നൽകപ്പെട്ടതാണ്. എല്ലാ തിരുവെഴുത്തും
പഠിപ്പിക്കുവാനും ജനങ്ങളുടെ ജീവിതത്തിലെ
തെറ്റുകൾ എടുത്തു കാണിക്കുവാനും ഉപയോഗ
മുള്ളതാണ്. അത് തെറ്റുകളെ തിരുത്താനും ശരി
യായി ജീവിക്കേണ്ടതെങ്ങനെയെന്നു കാണി
ക്കുവാനും ഉപയോഗപ്രദമാണ്. 17തിരുവെഴു
ത്തുകൾ ഉപയോഗിച്ചുകൊണ്ട് ദൈവത്തെ
ശുശ്രൂഷിക്കുന്നവൻ ഒരുക്കമുള്ളവനും എല്ലാ
സൽപ്രവൃത്തികളും ചെയ്യുവാനാവശ്യമായ
എല്ലാ കാര്യങ്ങളും ലഭിക്കുന്നവനും ആയി
രിക്കും.

4 ദൈവത്തിന്റെയും യേശുക്രിസ്തുവിന്റെ
യും മുമ്പാകെ ഞാൻ നിനക്കൊരു കല്പന
തരുന്നു. ജീവിക്കുന്നവരേയും മരിച്ചവരേയും
വിധിക്കുന്നവനാണ് ക്രിസ്തുയേശു. ക്രിസ്തു
വിന് ഒരു രാജ്യമുണ്ട്. അവൻ വീണ്ടും വരി
കയും ചെയ്യും. അതിനാൽ ഈ ആജ്ഞ ഞാൻ
നിങ്ങൾക്കു തരുന്നു. 2ജനങ്ങളോടു സുവിശേഷം
പറയുക. ഏതു സമയത്തും തയ്യാറായിരിക്കുക.
ആളുകളോട് അവർ ചെയ്യേണ്ടതെന്താണെന്ന്
പറയുക. തെറ്റ് ചെയ്യുമ്പോൾ അതും പറയുക.
അവരെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുക.
ഇതെത്രയും വലിയ ക്ഷമയോടും ശ്രദ്ധാപൂർവ്വ
മായ ഉപദേശത്താലും നടപ്പാക്കുക. 3ആൾക്കാർ
സത്യ ഉപദേശത്തെ ശ്രദ്ധിക്കാത്ത നാഴികവരും.
എന്നാൽ ജനങ്ങൾ തങ്ങളെ പ്രീതിപ്പെടുത്തുന്ന
ധാരാളം അദ്ധ്യാപകരെ കണ്ടെത്തും. ആ ജന
ങ്ങൾ കേൾക്കാൻ ആഗ്രഹിക്കുന്ന കാര്യങ്ങൾ
പറയുന്ന അദ്ധ്യാപകരെ അവർ കണ്ടെത്തും.
4ശ്രദ്ധാപൂർവ്വമായ സത്യശ്രവണം ആൾക്കാർ
നിർത്തും. തെറ്റായ കഥകളിലെ ഉപദേശങ്ങൾ
പിന്തുടരാൻ അവർ തുടങ്ങും. 5എന്നാൽ നീ
ഏതുസമയത്തും ആത്മനിയന്ത്രണം ഉള്ളവനാ
കണം. പ്രയാസങ്ങൾ വരുമ്പോൾ അവയെ
സ്വീകരിക്കുക. സുവിശേഷപ്രചരണം നട
ത്തുക. ദൈവത്തിന്റെ ഒരു ദാസന്റെ എല്ലാ
കടമകളും ചെയ്യുക.
6എന്റെ ജീവിതം ഒരു യാഗമായി ദൈവ
ത്തിന് സമർപ്പിക്കുന്നു. ഈ ജീവിതം ഇവിടെ
ഉപേക്ഷിക്കാൻ എനിക്ക് സമയം സമാഗതമാ
യിരിക്കുന്നു. 7ഞാൻ നന്നായി പൊരുതിയി
ട്ടുണ്ട്. ഞാൻ എന്റെ ഓട്ടം പൂർത്തിയാക്കിയി
രിക്കുന്നു. ഞാൻ എന്റെ വിശ്വാസം കാത്തുസൂ
ക്ഷിക്കുകയും ചെയ്തിരിക്കുന്നു. 8ഇനി, കിരീടം
എനിക്കായി കാത്തിരിക്കുന്നു. ദൈവമുമ്പാകെ
നീതീകരിക്കപ്പെട്ടവനായതുകൊണ്ട് എനിക്ക്
ആ കിരീടം ലഭിക്കും. നീതിപൂർവ്വകമായി
വിധിക്കുന്ന ന്യായാധിപൻ കർത്താവാണ്. ആ
ദിവസം അവൻ എനിക്ക് കിരീടം തരും. അതെ!
ആ കിരീടം അവൻ എനിക്കുതരും. അവൻ ആ
കിരീടം അവന്റെ രണ്ടാം വരവിനായി ആഗ്ര
ഹിച്ചു കാത്തിരുന്ന എല്ലാവർക്കും കൊടുക്കും.

### വ്യക്തിപരമായ വാക്കുകൾ

9എന്റെയടുത്ത് എത്രയും പെട്ടെന്ന് എത്തു
വാൻ നിനക്കു കഴിയാവുന്നത്ര കഠിനമായി

ശ്രമിക്കുക. 10ദേമാസ്, ഈ ലോകത്തെ അത്യ
ധികം സ്നേഹിച്ചു. അതുകൊണ്ടാണ് അവൻ
എന്നെ വിട്ടുപിരിഞ്ഞത്. അവൻ തെസ്സലൊ
നീക്കയിലേക്കു പോയി. ക്രേസ്കേസ് ഗലാത്യ
യിലേക്കും പോയി. തീത്തൊസ് ദൽമാത്യെക്കും
പോയി. 11ഇപ്പോഴും എന്നോടൊപ്പമുള്ളത് ലൂ
ക്കൊസ് ഒരാളു മാത്രമാണ്. നീ വരുമ്പോൾ
മർക്കോസിനെക്കൂടി കണ്ടെത്തി കൊണ്ടുവ
രണം. അവന് എന്നെ എൻെറ ജോലിയിൽ
സഹായിക്കാൻ പറ്റും. 12തിഹിക്കൊസിനെ
ഞാൻ എഫെസൊസിലേക്ക് അയച്ചു. 13ഞാൻ
ത്രോവാസിലായിരുന്നപ്പോൾ എൻെറ പുറങ്കു
പ്പായം കർപ്പൊസിൻെറയടുത്ത് വച്ചിരുന്നു.
അതും എൻെറ പുസ്തകങ്ങളും വിശേഷിച്ച്
ചർമ്മപത്രത്തിലെഴുതിയ പുസ്തകങ്ങളും നീ
വരുമ്പോൾ കൊണ്ടുവരിക.

14ലോഹപ്പണിക്കാരനായ അലെക്സന്തർ
എനിക്കെതിരെ ധാരാളം കാര്യങ്ങൾ ചെയ്തി
രുന്നു. താൻ ചെയ്ത കാര്യങ്ങളെപ്രതി അലെ
ക്സന്തരെ കർത്താവ് ശിക്ഷിക്കും. 15അവൻ
നിന്നെയും വ്രണപ്പെടുത്താതിരിക്കാൻ ശ്രദ്ധി
ക്കണം. നമ്മുടെ ഉപദേശത്തിനെതിരെ അവൻ
ശക്തമായി പോരാടി.

16ഞാൻ ആദ്യമായി എന്നെ പ്രതിരോധിച്ച
നേരം ആരും എന്നെ സഹായിച്ചില്ല. എല്ലാവരും
എന്നെ ഉപേക്ഷിച്ചു, ദൈവം അവരോടു ക്ഷ
മിക്കട്ടേയെന്നു ഞാൻ പ്രാർത്ഥിക്കുന്നു. 17എ
ന്നാൽ, ദൈവം എൻെറയൊപ്പം നിന്നു. ജാതിക
ൾക്ക് പൂർണ്ണമായി സുവിശേഷം പറഞ്ഞു കൊ
ടുക്കത്തക്കവണ്ണം, കർത്താവ് എനിക്കു കരുത്തു
പകർന്നു. സകലജാതികളും ആ സുവിശേഷം
കേൾക്കണമെന്ന് കർത്താവ് ആഗ്രഹിച്ചു. ഞാൻ
സിംഹത്തിൻെറ വായിൽനിന്ന് രക്ഷപ്പെട്ടു.
18ആരെങ്കിലും എന്നെ മുറിപ്പെടുത്താൻ ശ്രമി
ക്കുമ്പോൾ കർത്താവ് എന്നെ രക്ഷിക്കും. കർ
ത്താവ് തൻെറ സ്വർഗ്ഗരാജ്യത്തിലേക്ക് എന്നെ
സുരക്ഷിതമായി എത്തിക്കും. മഹത്വം എന്നെ
ന്നേക്കും കർത്താവിൻേറതായിരിക്കട്ടെ.

### അവസാന അഭിവാദനം

19പ്രിസ്ക്കെയെയും അകിലാവിനെയും
ഒനേസിഫൊരൊസിൻെറ കുടുംബത്തെയും
എൻെറ വന്ദനം അറിയിക്കുക. 20എരസ്തൊസ്
കൊരിന്തിൽ തങ്ങി. ത്രൊഫിമൊസിനെ ഞാൻ
മിലേത്തിൽ വിട്ടേച്ചുപോന്നു. അവൻ രോഗി
യായിരുന്നു. 21ശൈത്യത്തിനു മുൻപേ എൻെറ
യടുക്കലേക്ക് വരുവാൻ നിനക്കു കഴിയുന്നത്ര
കഠിനമായി യത്നിക്കുക. യൂബൂലൊസ് നിന്നെ
വന്ദനം ചെയ്യുന്നു. കൂടാതെ പൂദെസും ലീനൊ
സും ക്ലൌദിയയും ക്രിസ്തുവിലെ എല്ലാ സ
ഹോദരരും നിനക്കു വന്ദനം ചെയ്യുന്നു.
22കർത്താവ് നിൻെറ ആത്മാവിനോടു കൂടി
ഉണ്ടാകട്ടെ. കൃപ നിന്നോടൊപ്പം ഉണ്ടാകട്ടെ.

# തീത്തൊസിനു എഴുതിയ ലേഖനം

1 ദൈവത്തിൻെറ ദാസനും യേശുക്രിസ്തു
വിൻെറ അപ്പൊസ്തലനുമായ പൌലൊസ്
അഭിവാദ്യങ്ങൾ നേരുന്നു. ദൈവത്തിൻെറ
തെരഞ്ഞെടുക്കപ്പെട്ട ജനത്തിൻെറ വിശ്വാസ
ത്തെ വർദ്ധിപ്പിക്കുന്നതിനായി ദൈവം എന്നെ
വിളിച്ചു. അവരെ സത്യം ഉൽബോധിപ്പിക്കാനും
എന്നെ അയച്ചിരിക്കുന്നു. ദൈവത്തിനുവേണ്ടി
എങ്ങനെ വേലചെയ്യണമെന്ന് ആ സത്യം ജന
ങ്ങളെ കാണിക്കുകയും ചെയ്യുന്നു. 2ആ വിശ്വാ
സവും, ആ അറിവും നിത്യജീവിതത്തിനാ
യുള്ള നമ്മുടെ പ്രത്യാശയിൽനിന്ന് വരുന്നു.
കാലത്തിൻെറ ആരംഭത്തിനുമുമ്പു ദൈവം ആ
ജീവനെ വാഗ്ദാനം ചെയ്തു. ദൈവം പൊളി
പറകയില്ല. 3തക്കസമയത്ത് ആ ജീവനെക്കുറിച്ച്
മനസ്സിലാകുന്നതിന് ദൈവം ലോകത്തെ അനു
വദിച്ചു. പ്രസംഗത്തിലൂടെ ദൈവം ലോക
ത്തോടു സംസാരിച്ചു. ദൈവം പ്രസംഗിക്കേണ്ട
ജോലി എന്നെ ഭരമേല്പിച്ചു. നമ്മുടെ രക്ഷക
നായ ദൈവം എന്നോടു അങ്ങനെ ചെയ്യാൻ
കല്പിച്ചതുകൊണ്ട് അക്കാര്യങ്ങൾ ഞാൻ പ്രസം
ഗിച്ചു.

4നമ്മുടെ വിശ്വാസത്തിൽ ഉള്ള എൻെറ യഥാ
ർത്ഥ പുത്രനായ തീത്തൊസിന് അഭിവാദന
ങ്ങൾ. നമ്മുടെ പിതാവായ ദൈവത്തിൽ
നിന്നും രക്ഷകനായ ക്രിസ്തു യേശുവിൽ
നിന്നും നിനക്ക് കൃപയും സമാധാനവും ഉണ്ടാ
കട്ടെ.

### ക്രേത്തയിൽ തീത്തൊസിൻെറ ദൗത്യം

5തീരാത്ത ജോലികൾ പൂർത്തീകരിക്കുവാൻ
ആണ് ഞാൻ ക്രേത്തയിൽ നിന്നെ വിട്ടിട്ടു
പോന്നത്. കൂടാതെ എല്ലാ പട്ടണങ്ങളിലും മൂപ്പ
ന്മാരെ നിയമിക്കേണ്ടതിനും. 6മൂപ്പനാകുന്നവൻ
കുറ്റാരോപിതനാകരുത്. അവന് ഒരു ഭാര്യയേ
ഉണ്ടാകാവൂ. അവൻെറ മക്കൾ വിശ്വാസികളും
ആകണം. ക്രൂരന്മാരെന്നും, അനുസരണം ഇല്ലാ
ത്തവരെന്നും അവരെക്കുറിച്ച് ജനങ്ങൾ കേൾ
ക്കരുത്. 7ദൈവവേലകളുടെ സംരക്ഷണം ആണ്
മൂപ്പൻെറ ജോലി. അതുകൊണ്ട് അവൻ കുറ്റാ
രോപിതനാകരുത്. അവൻ അഹങ്കാരിയും സ്വാ
ർത്ഥനും മുൻകോപിയും ആകരുത്, അവൻ കുടി
ച്ചുമത്തനാകരുത്. അവൻ വഴക്കുണ്ടാക്കാൻ
ഇഷ്ടപ്പെടരുത്. അവൻ മനുഷ്യരെ വഞ്ചിച്ച്
ധനം ആർജ്ജിക്കുവാൻ ശ്രമിക്കുന്നവൻ ആക
രുത്. 8ഒരു മൂപ്പൻ തൻെറ ഭവനത്തിലേക്ക് സ്വീക
രിച്ചുകൊണ്ട് ജനങ്ങളെ സഹായിക്കുവാൻ
സന്നദ്ധനായിരിക്കണം. നല്ലത് എന്താണോ
അതിനെ അവൻ സ്നേഹിക്കണം. അവൻ
വിവേകശാലിയാകണം. അവൻ ധർമ്മിഷ്ടനാ
കണം. അവൻ വിശുദ്ധനായിരിക്കണം. സ്വയം
നിയന്ത്രിക്കുവാൻ കഴിവുള്ളവനായിരിക്കണം.
9അവൻ നാം പഠിപ്പിക്കുന്ന സത്യത്തിൻെറ
വിശ്വസ്ത അനുഗാമി ആയിരിക്കണം. സത്യസ
ന്ധമായ ഉപദേശത്താൽ ജനത്തെ സഹായിക്കു
വാൻ ഒരു മൂപ്പൻ ശക്തിയുള്ളവനായിരിക്കണം.
സത്യത്തിന് എതിരായി പഠിപ്പിക്കുന്നവർ തെ
റ്റാണ് ചെയ്യുന്നതെന്ന് തെളിയിക്കാൻ പ്രാപ്തി
യുള്ളവനാകണം ഒരു മൂപ്പൻ.

10അനുസരിക്കാത്തവരും കാതലില്ലാത്ത കാ
ര്യങ്ങൾ സംസാരിച്ചു അന്യരെ തെറ്റായ പാത
യിലേക്ക് നയിക്കുന്നവരുമായ കുറ്റവാളികൾ
അനേകരുണ്ട്. ജാതികൾ പരിച്ഛേദന കഴി
ക്കണം എന്നു പറയുന്നവരെപ്പറ്റിയാണ് ഞാൻ
മുഖ്യമായും സംസാരിക്കുന്നത്.

11ഇത്തരം അർത്ഥശൂന്യമായ ഭാഷണങ്ങളിൽ
നിന്ന് അവരെ തടയുവാനും അവർക്കു തെറ്റു
പറ്റിയെന്നു ചൂണ്ടിക്കാണിക്കുവാനും ഒരു
സഭയിലെ മൂപ്പന് കഴിവുണ്ടാകണം. അവർ
പഠിപ്പിക്കേണ്ടാത്ത കാര്യങ്ങൾ ഉപദേശിച്ച്
കുടുംബങ്ങളെ മുഴുവനും തകർക്കുകയാണ്. ജന
ങ്ങളെ കബളിപ്പിക്കാനും പണം ഉണ്ടാക്കാനും
മാത്രമാണ് അവർ അക്കാര്യങ്ങൾ ഉപദേശിക്കു
ന്നത്. 12“ക്രേത്തയിലെ ജനങ്ങൾ എപ്പോഴും
കള്ളം പറയുന്നവരും ദുഷ്ടമൃഗങ്ങളും ഭുജിക്കുക
മാത്രം ചെയ്യുന്ന മടിയരും” ആണെന്ന് അവരുടെ
തന്നെ ഒരു പ്രവാചകൻ പറഞ്ഞു. 13ആ പ്രവാ
ചകൻെറ വാക്കുകൾ ശരിയാണ്. അതിനാൽ
ആ മനുഷ്യരോടു പറയുക, അവർക്കു തെറ്റി
പ്പോയി എന്ന്. നീ അവരോടു കർശനമായി
പെരുമാറണം. അപ്പോൾ അവർ അവരുടെ
വിശ്വാസത്തിൽ ബലവാന്മാരാകും. 14അ
പ്പോൾ അവർ സത്യം സ്വീകരിക്കാത്തവരുടെ
കഥകൾ സ്വീകരിക്കയില്ല.

15നിർമ്മലർക്ക് എല്ലാം നിർമ്മലമാണ്.
എന്നാൽ പാപത്തിൽ മുഴുകിയവർക്കും അവി
ശ്വാസികൾക്കും ഒന്നും നിർമ്മലമല്ല. യഥാർ
ത്ഥത്തിൽ അവരുടെ ചിന്തകൾ ദുഷ്ടമായിത്തീ
രുകയും സത്യത്തെക്കുറിച്ചുള്ള അവരുടെ അന്ത
ക്കരണം നശിപ്പിക്കപ്പെടുകയും ചെയ്തിരി
ക്കുന്നു. 16അവർക്കു ദൈവത്തെ അറിയാമെന്ന്
അവർ പറയുന്നു. എന്നാൽ അവരുടെ ദുഷ്കർ
മ്മങ്ങൾ ദൈവത്തെ അവർ സ്വീകരിക്കയി
ല്ലെന്നു കാണിക്കുന്നു. അവർ ഭയങ്കരന്മാരും
അനുസരിക്കാൻ വിമുഖരും യാതൊരു നല്ല
കാര്യത്തിനും കൊള്ളരുതാത്തവരുമാകുന്നു.

### സത്യ ഉപദേശം പിന്തുടരുക

2 യഥാർത്ഥ ഉപദേശം പിന്തുടരുന്നതിനു
വേണ്ടിയുള്ള കാര്യങ്ങൾ ചെയ്യാൻ നിങ്ങൾ
ജനങ്ങളോട് പറയണം. 2പ്രായത്തിൽ മുതിർന്ന
പുരുഷന്മാരെ ആത്മനിയന്ത്രിതരും ഗൌരവപ്ര
കൃതരും വിവേകികളും ആകുവാൻ പഠിപ്പി
ക്കുക. അവർ വിശ്വാസത്തിലും സ്നേഹ
ത്തിലും സഹിഷ്ണതയിലും ബലം ഉള്ളവരാ
കണം.

3വിശുദ്ധജീവിതം നയിക്കാൻ മുതിർന്ന
സ്ത്രീകളെ പഠിപ്പിക്കുക. അന്യർക്കെതിരെ
സംസാരിക്കാതിരിക്കാനും അമിതമായി വീഞ്ഞു
കുടിക്കാതിരിക്കാനും അവരെ പഠിപ്പിക്കുക.

നല്ലത് എന്താണോ അത് ആ സ്ത്രീകൾ പഠി
പ്പിക്കട്ടെ. 4അപ്പോൾ ഭർത്താവിനെയും കുട്ടി
കളെയും സ്നേഹിക്കണമെന്ന് യുവതികളെ
പഠിപ്പിക്കാൻ അവർക്കു കഴിയും. 5വിവേകമതി
കളും ശുദ്ധരും വീട്ടുകാര്യം നോക്കുന്നവരും ദയ
യുള്ളവരും ഭർത്താവിനോട് വിധേയത്വമുള്ളവ
രുമാകുവാൻ യുവതികളെ അവർക്കു പഠിപ്പി
ക്കാൻ കഴിയും. അപ്പോൾ ദൈവം നമുക്കു തന്ന
ഉപദേശത്തെ വിമർശിക്കുവാൻ ആർക്കും കഴി
യുകയില്ല.

6ഇതുപോലെ തന്നെ വിവേകികളാകാൻ
യുവാക്കളോടും പറയുക. 7സർവ്വവഴികളിലും
യുവാക്കൾക്കു മാതൃകയാകാൻ തക്കവണ്ണം
നിങ്ങൾ സൽപ്രവൃത്തികൾ ചെയ്യണം. നിങ്ങൾ
പഠിപ്പിക്കുമ്പോൾ സത്യസന്ധരും ഗൗരവമുള്ള
വരും ആകണം. 8വിമർശിക്കാൻ കഴിയാത്ത
വണ്ണം, പഠിപ്പിക്കുമ്പോൾ സത്യം പറയുക.
അപ്പോൾ നിങ്ങൾക്കെതിരെ മോശമായി ഒന്നും
പറയാനില്ലാത്തതുകൊണ്ട് നിങ്ങളുടെ എതി
രാളി ലജ്ജിക്കും.

9അടിമകൾ ആയിരിക്കുന്നവരോട് ഇക്കാര്യ
ങ്ങൾ പറയുവിൻ. എക്കാലത്തും അവരുടെ ഉടമ
കളെ അവർ അനുസരിക്കണം. അവരുടെ ഉടമ
കളെ പ്രീതിപ്പെടുത്തുവാൻ അവർ ശ്രമിക്കണം.
അവർ അവരുടെ ഉടമകളോട് വാദിക്കയുമരുത്.
10അവർ അവരുടെ ഉടമകളിൽനിന്നും മോഷ്ടി
ക്കരുത്. തങ്ങൾ വിശ്വസ്തരാണെന്ന് അവർ
ഉടമകളെ കാണിക്കണം. നമ്മുടെ രക്ഷകനായ
ദൈവത്തിന്റെ ഉപദേശങ്ങൾ നല്ലതാണെന്നു
കാണിക്കുവാനായി അവർ ചെയ്യുന്ന എല്ലാ
റ്റിനും അടിമകൾ ഇക്കാര്യങ്ങൾ ചെയ്യണം.

11ദൈവകൃപ നമുക്ക് നൽകപ്പെട്ടിരിക്കുന്നു.
ആ കൃപയ്ക്ക് ആരെയും രക്ഷിക്കാനുള്ള കഴി
വുണ്ട്. 12ലോകം നമ്മളെക്കൊണ്ട് ചെയ്യിക്കാനാ
ഗ്രഹിക്കുന്ന ചീത്തകാര്യങ്ങൾ ചെയ്യാതിരി
ക്കാനും ദൈവത്തിനെതിരായി ജീവിക്കാതിരി
ക്കാനും അവന്റെ കൃപ നമ്മെ പഠിപ്പിക്കുന്നു.
ദൈവസേവനം ചെയ്തുകൊണ്ട് ഈ ലോക
ത്തിൽ ജീവിക്കുവാനും സ്വയം നിയന്ത്രിതവും
നീതിപരവും ആയ ജീവിതം നയിക്കാനും
അവന്റെ കൃപ നമ്മെ പഠിപ്പിക്കുന്നു. 13നമ്മുടെ
മഹാദൈവവും രക്ഷകനുമായ യേശുക്രിസ്തു
വിനെയും കാത്തുനിൽക്കുമ്പോൾ നാം അങ്ങ
നെ ജീവിക്കണം. അവൻ നമ്മുടെ വലിയ
പ്രത്യാശയാണ്. മഹത്വത്തോടുകൂടി അവൻ
വരികയും ചെയ്യും. 14അവൻ നമുക്ക് സ്വയം
നൽകി. എല്ലാ ദുഷ്ടതകളിൽനിന്നും നമ്മെ
മോചിതരാക്കുവാൻ അവൻ മരിച്ചു. എപ്പോഴും
നല്ലതു ചെയ്യുവാൻ ആഗ്രഹിക്കുന്ന നമ്മെ അവ
ന്റെ വിശുദ്ധജനമാക്കുവാനായി അവൻ
മരിച്ചു.

15ഈ കാര്യങ്ങൾ ജനങ്ങളോടു പറയുവിൻ.
നിനക്കതിനു പൂർണ്ണാധികാരമുണ്ട്. അതിനാൽ
ജനങ്ങളെ ശക്തിപ്പെടുത്താനും ചെയ്യേണ്ടത്
എന്താണെന്നു പറയുവാനുമായി ഈ അധി
കാരം ഉപയോഗിക്കുക. നീ അഗണ്യനെന്നു
കരുതുവാൻ ഒരാളെയും അനുവദിക്കരുത്.

### ശരിയായ മാർഗ്ഗം

3 ഈ കാര്യങ്ങൾ ചെയ്യുവാൻ അവർ ഓർക്ക
ണമെന്ന് അവരോടു പറയുക: നേതാക്കന്മാ
ർക്കും അധികാരികൾക്കും വിധേയരാകുന്ന
തിനും സൽപ്രവൃത്തികളുടെ അനുഷ്ഠാന
ത്തിനു തയ്യാറാകുന്നതിനും 2ഒരു ദുഷ്ടതയും
ഒരുവനെക്കുറിച്ചും പറയാതിരിക്കുന്നതിനും
അന്യരുമായി സമാധാനത്തിൽ ജീവിക്കുന്ന
തിനും അന്യരോടു സൗമ്യരായിരിക്കുവാനും
മറ്റുള്ളവരോടു മര്യാദയുള്ളവരായിരിക്കുവാനും.
എല്ലാവരോടും ഇങ്ങനെ പെരുമാറണമെന്ന്
വിശ്വാസികളോടു പറയുക.

3പണ്ട് നമ്മളും വിഡ്ഢികളായിരുന്നു. നമ്മൾ
അനുസരിക്കാത്തവരും വഞ്ചിക്കപ്പെട്ടവരും
എല്ലാ തരത്തിലുമുള്ള വികാരങ്ങൾക്കും മോഹങ്ങ
ൾക്കും അടിമകളുമായിരുന്നു. ദുഷ്ടത ചെയ്തും
അസൂയാലുക്കളുമായി നാം ജീവിച്ചു. ജനം
നമ്മെ വെറുക്കുകയും നാം പരസ്പരം വെറുക്കു
കയും ചെയ്തു. 4എന്നാൽ അപ്പോൾ നമ്മുടെ
രക്ഷകനായ ദൈവം നമ്മോട് കരുണയും
സ്നേഹവും കാണിച്ചു. 5ദൈവസമക്ഷം നീതി
യുള്ള പ്രവൃത്തി ചെയ്തതുകൊണ്ടല്ല പ്രത്യുത
അവന്റെ കരുണ കൊണ്ട് അവൻ നമ്മെ
രക്ഷിച്ചു. നമ്മെ പുതിയ ജനമാക്കുന്ന കഴുകൽ
കൊണ്ട് അവൻ നമ്മെ രക്ഷിച്ചു. പരിശുദ്ധാ
ത്മാവു വഴി നമ്മെ പുതുതാക്കി അവൻ
രക്ഷിച്ചു. 6നമ്മുടെ രക്ഷകനായ യേശുക്രിസ്തു
വഴി പരിശുദ്ധാത്മാവിനെ മുഴുവനായി
ദൈവം നമ്മിലേക്ക് പകർന്നു തന്നു. 7അവന്റെ
കൃപയാൽ നാം ദൈവത്തോട് നീതീകരണം
പ്രാപിച്ചു. അതുകൊണ്ട് നാം പ്രതീക്ഷിക്കുന്ന
നിത്യജീവനെ പ്രാപിക്കാൻ കഴിയും. ഇതാണ്
നമ്മുടെ പ്രത്യാശ. 8ഈ ഉപദേശം സത്യമാണ്.
ആളുകൾക്ക് ഈ കാര്യങ്ങളൊക്കെ മനസ്സി
ലാകുന്നുണ്ടെന്ന് തീർച്ചപ്പെടുത്തണമെന്നും
ഞാനാഗ്രഹിക്കുന്നു. അപ്പോൾ ദൈവത്തെ
വിശ്വസിച്ചവർക്കു നല്ലതു പ്രവർത്തിക്കുവാ
നായി അവരുടെ ജീവിതം ഉപയോഗിക്കുന്ന
തിന് ശ്രദ്ധയുണ്ടാകും. എല്ലാവരെയും സഹായി
ക്കുന്ന നല്ല കാര്യങ്ങളാണ് ഇവ.

9ഭോഷത്തം നിറഞ്ഞ വാദപ്രതിവാദങ്ങളിൽ
ഏർപ്പെടുന്നവരിൽനിന്നും നിഷ്പ്രയോജന
മായ കുടുംബചരിത്രങ്ങൾ പറയുന്നവരിൽ
നിന്നും മോശെയുടെ ന്യായപ്രമാണത്തെ
ച്ചൊല്ലി പ്രശ്നങ്ങളും കലഹവും ഉണ്ടാക്കുന്ന
വരിൽനിന്നും അകന്നു നിൽക്കുവിൻ. അത്തരം
കാരങ്ങൾ വ്യർത്ഥവും ജനങ്ങൾക്ക് യാതൊരു
പ്രയോജനം ചെയ്യാത്തവയുമാണ്. 10ഒരാൾ
വാദപ്രതിവാദത്തിന് കാരണം ഒരുക്കുന്നെങ്കിൽ
അവനു താക്കീതു നൽകുക. പിന്നെയും അവൻ
തർക്കങ്ങൾക്ക് കാരണക്കാരനാകുന്നുവെങ്കിൽ
വീണ്ടും താക്കീതു നൽകുക. പിന്നെയും അതു
തുടരുന്നുവെങ്കിൽ അവനുമായി ഇടപഴകരുത്.
11അത്തരം ഒരാൾ പാപിയും ദുഷ്ടനും ആ
ണെന്ന് നിങ്ങൾക്കറിയാമല്ലോ. അവൻ തെറ്റുകാ
രനാണെന്ന് അവന്റെ പാപം തെളിയിക്കുന്നു.

### ഓർമ്മിക്കേണ്ട ചില കാര്യങ്ങൾ

12ആർത്തെമാസിനെയോ അല്ലെങ്കിൽ തിഹി
ക്കൊസിനെയോ ഞാൻ നിന്റെ അടുത്തേക്ക്
അയക്കുമ്പോൾ നിക്കൊപ്പൊലിസിൽ എന്റെ
അടുത്തു വരുവാൻ തീവ്രമായി ശ്രമിക്കണം.ഈ
മഞ്ഞുകാലം അവിടെ ചെലവഴിക്കാൻ ഞാൻ
തീരുമാനിച്ചിരിക്കുന്നു. 13സേനാസ് എന്ന വക്കീ
ലും അപ്പൊല്ലോസും അവിടെനിന്നാണു പുറ
പ്പെടുക. അവരുടെ യാത്രയ്ക്കു നിനക്കാവു
ന്നത് എല്ലാം ചെയ്യുക. ആവശ്യമുള്ളതെല്ലാം

അവർക്കുണ്ട് എന്ന് ഉറപ്പുവരുത്തണം. 14സൽ
പ്രവൃത്തി ചെയ്യുന്നതിനായി അവരുടെ ജീവി
തത്തെ ക്രമപ്പെടുത്തുവാൻ നമ്മുടെ ജനങ്ങൾ
തീർച്ചയായും പഠിക്കണം. അടിയന്തിരമായ
ആവശ്യങ്ങൾ നിറവേറ്റുന്നതിനുവേണ്ടി അവർ
ഇതു ചെയ്യണം. അപ്പോൾ നമ്മുടെ ജനങ്ങൾ
ഉപയോഗശൂന്യമായ ജീവിതം നയിക്കയില്ല.
15ഇവിടെ എന്നോടൊപ്പം ഉള്ളവരെല്ലാം
നിങ്ങളെ വന്ദനം ചെയ്യുന്നു. വിശ്വാസത്തിൽ
ഞങ്ങളെ സ്നേഹിക്കുന്ന എല്ലാവർക്കും വന്ദനം
പറയുക. കൃപ നിങ്ങളോടു കൂടിയുണ്ടായിരി
ക്കട്ടെ!

# ഫിലേമോന്നു എഴുതിയ ലേഖനം

ഞങ്ങളുടെ പ്രിയ സഹപ്രവർത്തകനായ
ഫിലേമോന്നു നമ്മുടെ സഹോദരി അപ്പി
യെക്കും സഹസേനാനിയായ അർക്കിപ്പൊ
സിനും നിങ്ങളുടെ വീട്ടിൽ കൂടുന്ന സഭയ്ക്കും
**2**ക്രിസ്തുയേശുവിന്റെ ഒരു തടവുകാരനായ
പൌലൊസും നമ്മുടെ സഹോദരൻ തിമൊഥെ
യൊസും വന്ദനങ്ങൾ നേരുന്നു.
**3**നമ്മുടെ പിതാവായ ദൈവത്തിൽനിന്നും
കർത്താവായ യേശുക്രിസ്തുവിൽനിന്നും
നിങ്ങൾക്കു കൃപയും സമാധാനവും ഉണ്ടാകട്ടെ.

### ഫിലേമോന്റെ സ്നേഹവും വിശ്വാസവും

**4**ഞാനെപ്പോഴും നിന്നെ പ്രാർത്ഥനയിൽ ഓർ
ക്കുകയും നിനക്കായി ദൈവത്തോട് നന്ദി പറ
യുകയും ചെയ്യുന്നു. **5**കർത്താവായ യേശുവിൽ
നിനക്കുള്ള വിശ്വാസത്തെപ്പറ്റിയും ദൈവത്തി
ന്റെ സകല വിശുദ്ധ ജനങ്ങളോടുള്ള നിന്റെ
സ്നേഹത്തെപ്പറ്റിയും ഞാൻ കേൾക്കുന്നു. നിന
ക്കുള്ള ഈ വിശ്വാസത്തിനും സ്നേഹത്തിനും
ഞാൻ ദൈവത്തിനു നന്ദി പറയുന്നു. **6**സകല
വിശ്വാസികളുമായി നീ പങ്കിടുന്ന വിശ്വാസം
നമുക്ക് ക്രിസ്തുവിലുള്ള എല്ലാ നന്മകളെയും
മനസ്സിലാക്കുവാൻ കാരണമാകണമേ എന്നും
ഞാൻ പ്രാർത്ഥിക്കുന്നു. **7**എന്റെ സഹോദരാ,
ദൈവജനത്തോടു നീ സ്നേഹം കാണിച്ചിരി
ക്കുന്നു. നീ അവർക്ക് സന്തോഷം നൽകിയിരി
ക്കുന്നു. ഇത് എനിക്ക് വലിയ സന്തോഷവും
ആശ്വാസവും തന്നിരിക്കുന്നു.

### ഒനേസിമൊസിനെ സഹോദരനായി സ്വീകരിക്കുന്നു

**8**നീ ചിലതു ചെയ്യാനുണ്ട്. ക്രിസ്തുവിലുള്ള
നിന്റെ സ്നേഹം കാരണം നീ അതു ചെയ്യണ
മെന്ന് ആജ്ഞാപിക്കുവാൻ എനിക്കു സ്വാത
ന്ത്ര്യം ഉണ്ട്. **9**പക്ഷേ ഞാൻ നിന്നോടു ആജ്ഞാ
പിക്കുന്നില്ല. അതു ചെയ്യുവാൻ നിന്നോടു
ഞാൻ ആവശ്യപ്പെടുന്നേയുള്ളൂ. ഞാൻ പൌ
ലൊസ് ആണ്. ഇപ്പോൾ ഞാനൊരു വൃദ്ധനും
ക്രിസ്തുയേശുവിന്റെ തടവുകാരനുമാണ്.
**10**എന്റെ പുത്രനായ ഒനേസിമൊസിനു വേ
ണ്ടി ഞാൻ ചോദിക്കുകയാണ്. ഞാൻ തട
വിലായിരുന്നപ്പോഴാണ് അവൻ എന്റെ പുത്ര
നായത്. **11**അവൻ നിനക്കു പണ്ട് കൊള്ളരുതാ
ത്തവനായിരുന്നു. എന്നാൽ ഇപ്പോൾ അവൻ
എനിക്കും നിനക്കും ഉപകാരിയായിത്തീർന്നു.
**12**ഞാൻ അവനെ നിങ്ങളുടെ അടുത്തേക്ക്
തിരികെ അയയ്ക്കുന്നു. എന്റെ സ്വന്തം ഹൃദയം
ആണ് അവന്റെ ഒപ്പം ഞാൻ അയയ്ക്കുന്നത്.
**13**സുവിശേഷത്തിനു വേണ്ടി ഞാൻ തടവിലാ
യിരിക്കുന്ന ഈ സമയത്ത് എന്നെ സഹായിക്കു
ന്നതിനായി എന്റെ ഒപ്പം അവനെ നിർത്തുന്ന
തിന് ഞാൻ ആഗ്രഹിച്ചു. നിങ്ങൾക്കുവേണ്ടി
അവൻ എന്നെ സഹായിക്കും. **14**എന്നാൽ
ആദ്യമേ നിങ്ങളോട് ചോദിക്കാതെ ഞാൻ ഒന്നും
ചെയ്തില്ല. അപ്പോൾ നിങ്ങൾ എനിക്കായി
ചെയ്യുന്ന നല്ലതിന്റെ പ്രേരകശക്തി എന്റെ
നിർബന്ധത്താലല്ല പ്രത്യുത നിങ്ങളുടെ
സ്വന്തം ആഗ്രഹത്താലാണ്.
**15**എല്ലാക്കാലത്തേക്കുമായി ഒനേസിമൊ
സിനെ നിങ്ങൾക്കു ലഭിക്കാനായിരിക്കാം കുറ
ച്ചുനാൾ നിങ്ങളിൽനിന്നും വേർപിരിച്ചത്.
**16**ഒരു അടിമയായല്ല, അടിമയേക്കാളും മെച്ച
മായി ഒരു പ്രിയ സഹോദരനായാണ് അവനെ
നിങ്ങൾക്കു ലഭിക്കുന്നത്. ഞാനവനെ വളരെ
സ്നേഹിക്കുന്നു. പക്ഷേ നിങ്ങൾ അതി
ലേറെയും സ്നേഹിക്കുന്നു. കർത്താവിൽ ഒരു
സഹോദരനായും മനുഷ്യനായും നിങ്ങൾ
അവനെ സ്നേഹിക്കും.
**17**എന്നെ നിങ്ങളുടെ ഒരു സുഹൃത്തായി സ്വീ
കരിക്കുമെങ്കിൽ ഒനേസിമൊസിനെ സ്വീകരി
ക്കുക. എന്നെ സ്വാഗതം ചെയ്യുന്നതുപോലെ
അവനേയും സ്വാഗതം ചെയ്യുക. **18**ഒനേസി
മൊസ് നിന്നോട് എന്തെങ്കിലും തെറ്റ് ചെയ്തു
എങ്കിൽ അഥവാ നിനക്കു എന്തെങ്കിലും തരാനു
ണ്ടെങ്കിൽ അത് എന്റെ പേരിൽ കണക്കിടുക.
**19**ഞാൻ, പൌലൊസ് സ്വന്തം കൈകൊണ്ടു
തന്നെയാണ് ഇത് എഴുതുന്നത്. ഒനേസിമൊസ്
തരാനുള്ളതെല്ലാം ഞാൻ തിരികെ തരാം. നിങ്ങ
ളുടെ ജീവനുവേണ്ടി തന്നെ എന്നോടുള്ള കട
പ്പാടിനെപ്പറ്റി ഒന്നും ഞാൻ പറകയില്ല. **20**അതു
കൊണ്ട് എന്റെ സഹോദരാ, കർത്താവിൽ
എനിക്കു വേണ്ടി എന്തെങ്കിലും ചെയ്യുവാൻ
ഞാൻ ആവശ്യപ്പെടുന്നു. എന്റെ ഹൃദയത്തെ
ക്രിസ്തുവിൽ ആശ്വസിപ്പിക്കുക. **21**ഞാനാവ
ശ്യപ്പെടുന്നത് നീ ചെയ്യുമെന്ന് അറിഞ്ഞു
കൊണ്ടാണ് ഇതെഴുതുന്നത്. ഞാനാവശ്യപ്പെടു
ന്നതിൽ കൂടുതൽ നീ ചെയ്യുമെന്നും ഞാനറി
യുന്നു.
**22**കൂടാതെ, എനിക്കു താമസിക്കുവാനായി
ദയവായി ഒരു മുറി ഒരുക്കുക. ദൈവം നിങ്ങ
ളുടെ പ്രാർത്ഥന കേൾക്കുമെന്നും നിങ്ങളുടെ
അടുത്തുവരാൻ എനിക്കു സാധിക്കുമെന്നും
ഞാൻ ആശിക്കുന്നു.

### അവസാന അഭിവാദനം

**23**ക്രിസ്തുയേശുവിനുവേണ്ടി എന്നോടു
കൂടി തടവിലായിരിക്കുന്ന എപ്പഫ്രാസ് നിനക്കു
വന്ദനം ചൊല്ലുന്നു. **24**എന്നോടൊപ്പമുള്ള ശുശ്രൂ
ഷകരായ മർക്കൊസും അരിസ്തർക്കൊസും
ദേമാസും ലൂക്കൊസും നിങ്ങളെ വന്ദിക്കുന്നു.
**25**നമ്മുടെ കർത്താവായ ക്രിസ്തുവിന്റെ
കൃപ നിങ്ങളുടെ ആത്മാവോടുകൂടെ ഇരിക്കുമാ
റാകട്ടെ.

# എബ്രായർക്ക് എഴുതിയ ലേഖനം

### ദൈവം തൻെറ മകനിലൂടെ സംസാരിച്ചു

1 പണ്ട് ദൈവം നമ്മുടെ ആൾക്കാരോട് പ്രവാ
ചകർ വഴി സംസാരിച്ചു. ദൈവം പല തവ
ണകളായും പലരീതിയിലും അവരോടു സംവാ
ദിച്ചു. 2ഈ അവസാനനാളുകളിലും ദൈവം
തൻെറ പുത്രനിലൂടെ നമ്മോടു സംസാരിച്ചു.
ദൈവം തൻെറ പുത്രനിലൂടെ മുഴുവൻ ലോക
ത്തെയും സൃഷ്ടിച്ചു. എല്ലാക്കാര്യങ്ങളും ഉള്ളവ
നാകാൻ വേണ്ടി തൻെറ പുത്രനെ തിരഞ്ഞെ
ടുത്തു. 3പുത്രൻ പിതാവിൻെറ മഹത്വം കാണി
ക്കുന്നു. അവൻ ദൈവപ്രകൃതിയുടെ പൂർണ്ണ
പകർപ്പാണ്. പുത്രൻ തൻെറ ആജ്ഞാശക്തി
യാൽ എല്ലാറ്റിനെയും നിലനിർത്തുന്നു. പു
ത്രൻ ആളുകളെ തങ്ങളുടെ പാപത്തിൽനിന്നും
മുക്തരാക്കി. അതിനുശേഷം അവൻ സ്വർഗ്ഗത്തി
ലുള്ള മഹോന്നതൻെറ (ദൈവം) വലതുഭാഗത്ത്
ഇരുന്നു. 4ദൂതന്മാരിലാരെക്കാളും ഉന്നതമായ
നാമം ദൈവം അവന് നൽകി. അവൻ ദൂത
ന്മാരെക്കാൾ ഉന്നതനായി.

5ഒരു ദൂതനോടും ദൈവം ഈ കാര്യങ്ങൾ
പറഞ്ഞിട്ടില്ല:
"നീ എൻെറ മകനാണ്; ഇന്നു ഞാൻ നിൻെറ
പിതാവായി" *സങ്കീർത്തനങ്ങൾ 2:7*

കൂടാതെ ദൈവം ഒരു ദൂതനോടും ഒരിക്കലും
പറഞ്ഞിട്ടില്ല,
"ഞാനവൻെറ പിതാവും അവനെൻെറ പുത്ര
നുമാകും." *2ശമൂവേൽ 7:14*

6ദൈവം തൻെറ ആദ്യജാതനെ ഭൂമിയിലേക്കു
കൊണ്ടുവന്നപ്പോൾ ഇങ്ങനെ പറഞ്ഞു,
"ദൈവത്തിൻെറ എല്ലാ ദൂതന്മാരും പുത്രനെ
നമസ്കരിക്കട്ടെ." * *ആവർത്തനം 32:43*

7ദൂതന്മാരെപ്പറ്റി ദൈവം പറഞ്ഞത് ഇതാണ്:
"ദൈവം തൻെറ ദൂതന്മാരെ കാറ്റും തൻെറ
ദാസന്മാരെ അഗ്നിജ്വാലയുമാക്കി."
*സങ്കീർത്തനങ്ങൾ 104:4*

8എന്നാൽ ദൈവം തൻെറ മകനെപ്പറ്റി ഇങ്ങ
നെ പറഞ്ഞു:
"ഓ ദൈവമേ, നിൻെറ സിംഹാസനം എന്നെ
ന്നേക്കും തുടരും. നീ നീതിപൂർവ്വം നിൻെറ
രാജ്യം ഭരിക്കും.
9നീ നീതിയെ സ്നേഹിക്കുകയും അനീ
തിയെ വെറുക്കുകയും ചെയ്യുന്നു. അതുകൊണ്ട്
ദൈവമേ, നിൻെറ ദൈവം നിന്നോടുകൂടെ
യുള്ള മറ്റാൾക്കാർക്കു കൊടുത്തതിനേക്കാൾ
കൂടുതൽ സന്തോഷം നിനക്കു നൽകി."
*സങ്കീർത്തനങ്ങൾ 45:6-7*

10ദൈവം ഇതു കൂടി പറഞ്ഞു,
"കർത്താവേ, ആദിയിൽ നീ ഭൂമിയുടെ അടി
ത്തറ പണിതു. നിൻെറ കരങ്ങൾ ആകാശത്തെ
യും സൃഷ്ടിച്ചു.
11ഇവയൊക്കെയും മറഞ്ഞു പോകും. എന്നാ
ലും നീ എന്നെന്നും നിലനിൽക്കും. എല്ലാ
വസ്തുക്കളും വസ്ത്രം പോലെ പഴയതാകും.
12നീ അതൊക്കെയും ഒരു മേലങ്കിപോലെ
മടക്കും. വസ്ത്രങ്ങൾ പോലെ അവ മാറ്റപ്പെടും.
എന്നാൽ നീ ഒരിക്കലും മാറില്ല. നിൻെറ
ജീവിതം ഒരിക്കലും അവസാനിക്കുകയുമില്ല."
*സങ്കീർത്തനങ്ങൾ 102:25-27*
13"ഞാൻ നിൻെറ ശത്രുക്കളെ നിൻെറ കാൽ
ക്കീഴിലാക്കും വരെ എൻെറവലതു ഭാഗത്ത് ഇരി
ക്കുക" * *സങ്കീർത്തനങ്ങൾ 110:1*

എന്ന് ഒരിക്കലും ഒരു ദൂതനോടും ദൈവം പറ
ഞ്ഞില്ല.
14എല്ലാ ദൂതന്മാരും ദൈവത്തെ സേവിക്കുന്ന
ആത്മാക്കളാണ്. അവർ രക്ഷപ്രാപിക്കുന്നവരെ
പരിസേവിക്കുവാൻ അയയ്ക്കപ്പെട്ടിരിക്കുന്നു.

### നമ്മുടെ രക്ഷ ന്യായപ്രമാണത്തി നുമുപരിയാണ്

2 നമ്മെ പഠിപ്പിച്ച കാര്യങ്ങൾ പിൻചെല്ലുന്ന
തിൽ നാം അധികം ശ്രദ്ധയുള്ളവരാകണം.
നേരായ മാർഗ്ഗത്തിൽനിന്നും അകറ്റപ്പെടാതിരി
ക്കാൻ തക്കവിധം നാം സൂക്ഷിക്കണം. 2ദൂതന്മാർ
മുഖേന ദൈവത്തിൽനിന്നു വന്ന ഉപദേശം
സാധുതയുള്ളതാണ്. യെഹൂദർ ആ ഉപദേശ
ത്തിനെതിരായി പ്രവർത്തിച്ചപ്പോഴെല്ലാം
അവർ യഥാർഹം ശിക്ഷിക്കപ്പെട്ടു. ആ ഉപദേ
ശത്തെ അവർ അനുസരിക്കാതിരുന്നപ്പോൾ
അവർ ശിക്ഷിക്കപ്പെട്ടു. 3നമുക്ക് പ്രദാനം ചെ
യ്ത രക്ഷ ഉന്നതമാണ്. അതിനാൽ ഇനി അപ്ര
ധാനമെന്നമട്ടിൽ നാം ജീവിക്കുകയാണെങ്കിൽ
നാമും തീർച്ചയായും ശിക്ഷിക്കപ്പെടും. കർത്താ
വാണ് ഈ രക്ഷയെക്കുറിച്ച് ആദ്യമായി ജനങ്ങ
ളോട് പറഞ്ഞത്. അവനെശ്രവിച്ചവർ ഈ രക്ഷ
ശരിയാണെന്ന് നമുക്കു തെളിയിച്ചു തന്നിരി
ക്കുന്നു. 4കൂടാതെ അതിശയങ്ങളും വലിയ
അടയാളങ്ങളും പലതരത്തിലുള്ള വീര്യപ്രവൃ
ത്തികളും ഉപയോഗിച്ച് ദൈവം ഇതു തെളി
യിച്ചു. അവൻ ഇത് പരിശുദ്ധാത്മാവ് വഴി
ആളുകൾക്ക് ദാനങ്ങൾ നൽകി തെളിയിച്ചു.
അവൻ ആഗ്രഹിച്ച പ്രകാരം ആ ദാനങ്ങൾ
അവൻ നൽകി.

### മനുഷ്യ രക്ഷയ്ക്കായി ക്രിസ്തു മനുഷ്യനായി

5വരാനിരുന്ന പുതിയ ലോകത്തിൻെറ ഭരണ
കർത്താക്കളായി ദൈവം ദൂതന്മാരെ തിരഞ്ഞെ
ടുത്തില്ല. ആ ഭാവിലോകത്തെപ്പറ്റിയാണ്

---

**"ദൈവത്തിൻെറ ... നമസ്കരിക്കട്ടെ"** പഴയനിയമ ത്തിൻെറ ഗ്രീക്കു പതിപ്പിലെ ആവ. 32:43 ൽ ഈ വാക്കുകൾ കാണുന്നു. ചാവുകടൽ ചുരുളുകളിലെ എബ്രായ പതിപ്പിലും ഉണ്ട്.

**"നിൻെറ ശത്രുക്കളെ ... ഇരിക്കുക"** "നിൻെറ ശത്രുക്കളെ ഞാൻ നിനക്കു കാൽപ്പടിയാക്കുംവരെ:" എന്നർത്ഥം.

ഞങ്ങൾ എഴുതിക്കൊണ്ടിരിക്കുന്നത്. 6തിരുവെ
ഴുത്തിൽ ചിലയിടത്ത് ഇങ്ങനെ എഴുതിയിരി
ക്കുന്നു,

"ദൈവമേ, നീ മനുഷ്യനെ കാത്തുകൊള്ളു
ന്നത് എന്തിന്? മനുഷ്യപുത്രനെപ്പറ്റി നീ കരുത
ലെടുക്കുന്നതെന്തിന്? അവനത്ര പ്രധാനിയാ
ണോ?

7അല്പകാലത്തേക്കു നീ അവനെ ദൂതന്മാരെ
ക്കാൾ ചെറുതാക്കി. മഹത്വത്തെയും ആദരവി
നെയും അവനു കിരീടമായി നീ നൽകി.

8എല്ലാം ദൈവം അവന്റെ നിയന്ത്രണത്തിനു
വിധേയമാക്കി." *സങ്കീർത്തനങ്ങൾ 8:4-6*

അതിനാൽ ഒന്നും തന്നെ അവന്റെ ഭരണ
ത്തിനു പുറത്തായിരുന്നില്ല. എന്നാൽ അവൻ
ഇപ്പോഴും എല്ലാം ഭരിക്കുന്നതു നാം കാണുന്നില്ല.
9അല്പകാലത്തേക്ക് യേശു ദൂതന്മാരെക്കാൾ
താഴ്ത്തപ്പെട്ടുവെന്നാലും ഇപ്പോൾ മഹത്വത്തി
ന്റെയും ആദരവിന്റെയും കിരീടം ധരിച്ചവ
നായി നാം അവനെകാണുന്നു. കാരണം അവൻ
കഷ്ടം സഹിക്കുകയും മരിക്കുകയും ചെയ്തു.
ദൈവകൃപ മൂലം യേശു ഓരോ വ്യക്തിക്കുവേ
ണ്ടിയും മരിച്ചു.

10ദൈവമാണ് സർവ്വത്തിന്റെയും സൃഷ്ടാവ്.
അവന്റെ മഹത്വത്തിനു വേണ്ടിയുള്ളതാണ്
സർവ്വവസ്തുക്കളും. തന്റെ മഹത്വം പങ്കുവ
യ്ക്കുന്നതിനായി ദൈവം ധാരാളം പുത്രന്മാരെ
ആഗ്രഹിക്കുന്നു. അതിനാൽ തനിക്കാവശ്യമാ
യതു ദൈവം ചെയ്തു. ജനങ്ങളെ രക്ഷയി
ലേക്കു നയിക്കുന്ന യേശുവിനെ അവൻ പരി
പൂർണ്ണനാക്കി. യേശുവിന്റെ കഷ്ടത വഴി
ദൈവം യേശുവിനെ ഒരു പൂർണ്ണ രക്ഷകനാക്കി.
11ആളുകളെ വിശുദ്ധീകരിക്കുന്നവനും വിശു
ദ്ധരാക്കപ്പെട്ട ആൾക്കാരും ഒരേ കുടുംബത്തിൽ
നിന്നുള്ളവരാണ്. അതുകൊണ്ട് അവരെ
സഹോദരരേ എന്നു വിളിക്കുവാൻ അവൻ
(യേശു) ലജ്ജിക്കുന്നില്ല. 12യേശു പറയുന്നു,

"ദൈവമേ ഞാൻ എന്റെ സഹോദരന്മാ
രോടു നിന്നെക്കുറിച്ചു പറയും. നിന്റെ എല്ലാ
ജനത്തിന്റെയും മുമ്പിൽ ഞാൻ നിന്റെ
സ്തുതി ഗീതം ആലപിക്കും."
*സങ്കീർത്തനങ്ങൾ 22:22*

13അവൻ പറയുന്നു,
"ഞാൻ ദൈവത്തിൽ ആശ്രയിക്കും"
*യെശയ്യാവ് 8:17*

"ദൈവം എനിക്ക് തന്നിരിക്കുന്ന മക്കളുമായി
ഞാനിതാ," *യെശയ്യാവ് 8:18*

എന്നും കൂടെ അവൻ പറയുന്നു.
14ആ മക്കൾ ഭൗതികശരീരങ്ങളോടു കൂടിയ
ആൾക്കാരാണ്. അതിനാൽ യേശു തന്നെയും
അവരെപ്പോലെയാക്കി. സ്വയം മരിച്ചതു വഴി
മരണത്തിന്റെ അധികാരമുള്ളവനെ നശിപ്പി
ക്കേണ്ടതിനാണ് അവനിതു ചെയ്തത്. ഇങ്ങനെ
അധികാരമുണ്ടായിരുന്നത് പിശാചിനാണ്.
15അവരുടെ ഭയത്തിൽ നിന്നും അവരെ സ്വത
ന്ത്രരാക്കുന്നതിന് യേശു അവരെപ്പോലെയായി
മരിച്ചു. മരണഭയം നിമിത്തം അവർ ആ ജീവ
നാന്തം അടിമകളെപ്പോലെയായിരുന്നു. 16യേശു
ദൂതന്മാരെയല്ല സഹായിക്കുന്നതെന്നു വ്യക്തം.
അബ്രാഹാമിൽനിന്നുള്ളവരെയാണ് യേശു
സഹായിക്കുന്നത്. 17ഇക്കാരണംകൊണ്ട് യേശു
എല്ലാ പ്രകാരത്തിലും തന്റെ സഹോദരങ്ങളെ
പ്പോലെ ആക്കപ്പെടേണ്ടിയിരുന്നു. ദൈവത്തോ
ടുള്ള സേവനത്തിൽ അവരുടെ കരുണാമയനും
വിശ്വസ്തനുമായ ഒരു മഹാപുരോഹിതൻ ആ
കത്തക്കവിധത്തിൽ അവൻ അവരെപ്പോലെ
ആയി. അപ്പോൾ യേശുവിന്, അങ്ങനെ അവ
രുടെ പാപങ്ങൾക്ക് ക്ഷമ കൊണ്ടുവരുവാൻ
കഴിഞ്ഞു. 18പ്രലോഭിതരെ സഹായിക്കുവാനും
യേശുവിന് ഇപ്പോൾ കഴിയും. കാരണം അവൻ
സ്വയം സഹിക്കുകയും പ്രലോഭിതനാകുകയും
ചെയ്തിരുന്നു.

## യേശു മോശെയെക്കാൾ ഉന്നതൻ

3 അതിനാൽ ദൈവം വിളിച്ചിട്ടുള്ള എന്റെ
വിശുദ്ധ സഹോദരരേ, നിങ്ങളെല്ലാവരും
യേശുവിനെ ശ്രദ്ധിക്കണം. ദൈവം യേശുവിനെ
നമ്മുടെ അടുത്തേക്ക് അയച്ചു. അവനാണ്
നമ്മുടെ വിശ്വാസത്തിന്റെ മഹാപുരോഹി
തൻ. എന്റെ വിശുദ്ധസഹോദരന്മാരേ, നി
ങ്ങൾ ദൈവത്താൽ വിളിക്കപ്പെട്ടിരിക്കുന്നു
എന്നു ഞാൻ നിങ്ങളോടു പറയുന്നു. 2ദൈവം
യേശുവിനെ നമ്മുടെ ഇടയിലേക്കു അയച്ച്
അവനെ നമ്മുടെ മഹാപുരോഹിതനാക്കി. മോ
ശെയ്ക്കു ദൈവത്തോട് ഉണ്ടായിരുന്നതിനു
തുല്യമായ വിശ്വസ്തത യേശുവിനും ഉണ്ടായി
രുന്നു. ദൈവഭവനത്തിൽ മോശെ ചെയ്യണ
മെന്നു ദൈവം ആഗ്രഹിച്ച കാര്യങ്ങൾ മുഴു
വനും അവൻ ചെയ്തു. 3ഒരു മനുഷ്യൻ വീടു
പണിയുമ്പോൾ, ആൾക്കാർ വീടിനെക്കാൾ ആ
മനുഷ്യനെയാണ് ആദരിക്കുന്നത്. അതുപോലെ
തന്നെയാണ് യേശുവിന്റെ കാര്യവും. യേശു
വിന് മോശെയെക്കാൾ ആദരവുണ്ടാകണം.
4ഓരോ വീടും ഓരോരുത്തരാൽ നിർമ്മിക്ക
പ്പെട്ടു. 5എന്നാൽ ദൈവം എല്ലാ വസ്തുക്കളും
നിർമ്മിച്ചു. ഒരു ദാസനെപ്പോലെ മോശെ ദൈ
വഭവനത്തിൽ വിശ്വസ്തനായിരുന്നു. ഭാവി
യിൽ ദൈവം ജനത്തോട് പറയുന്ന കാര്യ
ത്തെപ്പറ്റി അവൻ ജനങ്ങളോടു പറഞ്ഞു. 6എ
ന്നാൽ ക്രിസ്തു ദൈവത്തിന്റെ ആലയത്തി
ന്മേലുള്ള ഭരണത്തിൽ ഒരു പുത്രനെന്നപോലെ
വിശ്വസ്തനാണ്. നമ്മുടെ പ്രത്യാശക്കൊത്തു
ധൈര്യത്തോടും ആത്മവിശ്വാസത്തോടും നാം
ആയിരുന്നാൽ നാം ദൈവത്തിന്റെ ഭവനമാണ്.

## നാം ദൈവത്തെ തീർച്ചയായും പിന്തുടരണം

7അതിനാൽ ഇതു പരിശുദ്ധാത്മാവ് പറയും
പോലെയാണ്:

"ഇന്നു നിങ്ങൾ അവന്റെ ശബ്ദം കേൾക്കു
കയാണെങ്കിൽ,

8ദൈവത്തിനെതിരായി തിരിഞ്ഞ പഴയ
കാലത്തേതു പോലെ ദുശ്ശാഠ്യം പിടിക്കാതിരി
ക്കുക. മരുഭൂമിയിലായിരുന്ന ആ ദിവസം നിങ്ങ
ളവനെ ശരിക്കും പരീക്ഷിച്ചു.

9ഞാൻ ചെയ്ത കാര്യങ്ങൾ നാല്പതു വർഷം
മരുഭൂമിയിൽ വച്ച് നിന്റെ ആൾക്കാർ കണ്ടു.
എന്നാൽ അവർ എന്നെയും എന്റെ ക്ഷമ
യെയും പരീക്ഷിച്ചു.

10അതിനാൽ ആ കൂട്ടരോട് കോപം പൂണ്ട്
ഞാൻ പറഞ്ഞു. 'ആ ജനതയുടെ ചിന്താഗതി
കൾ എപ്പോഴും തെറ്റാണ്. ആ ജനം എന്റെ
രീതികൾ ഒരിക്കലും മനസ്സിലാക്കിയിട്ടില്ല.'

11അതിനാൽ കോപിഷ്ഠനായി ഞാൻ ഒരു
പ്രതിജ്ഞ ചെയ്തു: 'അവർ ഒരിക്കലും എന്നി

ലേക്കു വന്ന് എന്റെ വിശ്രാന്തി അനുഭവിക്ക
യില്ല.'" *സങ്കീർത്തനങ്ങൾ 95:7-11*

12അതിനാൽ സഹോദരരേ, പാപികളാകാതി
രിക്കാനും അവിശ്വാസികളാകാതിരിക്കാനും
ജീവനുള്ള ദൈവത്തെ പിന്തുടരാതിരിക്കാനും
ഒരുമ്പെടുന്നതിൽ നിങ്ങൾ സൂക്ഷിക്കുക.
13എന്നാൽ ഓരോ ദിവസവും പരസ്പരം പ്രോ
ത്സാഹിപ്പിക്കുക. "ഇന്ന്" എന്ന് പറയുന്നിട
ത്തോളം എന്നും അതു ചെയ്യുക. പാപത്തിനു
കബളിപ്പിക്കാനുള്ള വഴിയാകാതിരിക്കാനും
കഠിനഹൃദയരാകാതിരിക്കാനും തക്കവിധം
നിങ്ങൾ പരസ്പരം സഹായിക്കുവിൻ. 14നാമെ
ല്ലാവരും ക്രിസ്തുവിനൊപ്പം പങ്കുവയ്ക്കുന്നു.
ആദി മുതലേ നമുക്കുണ്ടായിരുന്ന ആ വിശ്വാസ
ത്തിൽ നാം അവസാനം വരെയും തുടരുകയാ
ണെങ്കിൽ ഇതു ശരിയാണ്. 15തിരുവെഴുത്ത് പറ
യുന്നത് ഇതാണ്:

"ഇന്നു നീ ദൈവസ്വരം കേട്ടുവെങ്കിൽ പണ്ട്
നീ ദൈവത്തിനെതിരായിരുന്നതു പോലെ
ദുശ്ശാഠ്യം പിടിക്കരുത്." *സങ്കീർത്തനങ്ങൾ 95:7-8*

16ദൈവത്തിന്റെ സ്വരം കേട്ടിട്ടും അവന്
എതിരായിരുന്നവർ ആരാണ്? മിസ്രയീമിൽ
നിന്നും മോശെ പുറത്തേക്കു നയിച്ച ആൾക്കാ
രായിരുന്നു അവരെല്ലാം. 17നാല്പതു കൊല്ല
ത്തേക്ക് ദൈവം കോപിഷ്ടനായത് ആരോടാ
ണ്? പാപം ചെയ്ത ആ ജനത്തോട് ദൈവ
ത്തിന് കോപമായിരുന്നു. 18അവർ മരുഭൂമിയിൽ
മരിച്ചു. തന്നിലേക്ക് പ്രവേശിച്ച് തന്റെ വിശ്രാ
ന്തി ഒരിക്കലും ഉള്ളവരാകില്ല എന്ന് ദൈവം
പ്രതിജ്ഞ ചെയ്തു പറഞ്ഞതാരോടാണ്?
തന്നെ അനുസരിക്കാത്ത ആൾക്കാരെപ്പറ്റി
യാണ് ദൈവം സംസാരിച്ചത്. 19അതിനാൽ
അവർക്കു ദൈവത്തിന്റെ വിശ്രമത്തിൽ പ്രവേ
ശിക്കാൻ സാധിച്ചില്ല എന്നു നമ്മൾ കാണുന്നു.
എന്തുകൊണ്ട്? കാരണം അവർ വിശ്വസിച്ചില്ല
എന്നതു തന്നെ.

4 നമുക്കിപ്പോഴും ദൈവം ആ ജനത്തിനു നൽ
കിയ വാഗ്ദാനം ഉണ്ട്. ആ വാഗ്ദാനം
ഇതാണ്: നമുക്ക് ദൈവത്തിന്റെ വിശ്രമം
നേടാൻ കഴിയും. അതിനാൽ ആർക്കും ആ
വാഗ്ദാനം ലഭ്യമാകുന്നതിൽ വീഴ്ച വരാതിരി
ക്കാൻ നാം ബദ്ധശ്രദ്ധാലുക്കളാകണം. 2നമ്മോട്
അറിയിച്ച അതേ രക്ഷണീയ പാഠം തന്നെ
യാണ് അവരോടും പറയപ്പെട്ടത്. എന്നാൽ
അവർകേട്ട ഉപദേശം അവരെ സഹായിച്ചില്ല.
അവർ ഉപദേശം കേട്ടുവെങ്കിലും വിശ്വാസ
പൂർവ്വം അവരതിനെ സ്വീകരിച്ചില്ല. 3വിശ്വാ
സികളായ നമുക്ക് ദൈവം വാഗ്ദത്തം ചെയ്ത
വിശ്രാന്തിനേടാനുള്ള കഴിവുണ്ട്. ദൈവം പറ
ഞ്ഞതുപോലെ,

"കോപിഷ്ടനായി ഞാനൊരു പ്രതിജ്ഞ
ചെയ്തു. അവർ ഒരിക്കലും എന്റെ വിശ്രാ
ന്തിയിൽ പ്രവേശിക്കയില്ല."

*സങ്കീർത്തനങ്ങൾ 95:11*

ദൈവം ഇതു പറഞ്ഞു. എന്നാൽ ലോകസൃഷ്ടി
പൂർത്തിയായപ്പോൾ തന്നെ ദൈവത്തിന്റെ
പ്രവൃത്തി അവസാനിച്ചിരുന്നു. 4തിരുവെഴു
ത്തിലെ നിശ്ചിതമായ ഏതോ ഭാഗത്തിൽ
ആഴ്ചയിലെ ഏഴാം ദിവസത്തെക്കുറിച്ചും ദൈ
വം പറഞ്ഞിട്ടുണ്ട്. "ഏഴാം ദിവസം അവൻ
എല്ലാ പ്രവൃത്തികളും നിർത്തിവയ്ക്കുകയും വി
ശ്രമം എടുക്കുകയും ചെയ്തു."* 5ഇതിനെ സം
ബന്ധിച്ചു ദൈവം പറഞ്ഞു: "അവർ ഒരിക്കലും
പ്രവേശിക്കയില്ലെന്നു മാത്രമല്ല അവർ ഒരി
ക്കലും എന്റെ വിശ്രാന്തിയുള്ളവരുമാകില്ല."
6ചിലർക്ക് ദൈവത്തിന്റെ വിശ്രാന്തി ഉണ്ടാ
കും എന്നത് ഇപ്പോഴും ശരിയാണ്. എന്നാൽ
രക്ഷിക്കപ്പെടുന്നതിനുള്ള മാർഗ്ഗം ആദ്യം കേട്ട
വർ പ്രവേശിക്കില്ല. അനുസരിക്കാത്തതിനാ
ലാണ് അവർ പ്രവേശിക്കാത്തത്. 7അതുകൊണ്ട്
ദൈവം മറ്റൊരു പ്രത്യേക ദിനം ഒരുക്കി. അത്
"ഇന്ന്" എന്നു അറിയപ്പെടുന്നു. കാലമേറെക്കഴി
ഞ്ഞ് ദാവീദിലൂടെ ദൈവം ആ ദിവസത്തെപ്പറ്റി
സംസാരിച്ചു. നാം നേരത്തെ ഉപയോഗിച്ച
ദൈവത്തിന്റെ അതേ തിരുവെഴുത്തു തന്നെ
യാണത്.

"ഇന്നു നീ ദൈവത്തിന്റെ സ്വരം കേൾക്കു
മെങ്കിൽ പണ്ടെന്നപോലെ ശാഠ്യം പിടിക്കരുത്."
*സങ്കീർത്തനങ്ങൾ 95:7-8*

8ദൈവം വാഗ്ദാനം ചെയ്ത വിശ്രാന്തിയി
ലേക്ക് യോശുവ ജനങ്ങളെ നയിച്ചില്ല എന്നു
നമുക്കറിയാം. ദൈവം പിന്നീട് മറ്റൊരു വിശ്രമ
ദിനത്തെക്കുറിച്ച് ("ഇന്ന്") പറഞ്ഞതുകൊണ്ട്
നമുക്കിതു അറിയാം. 9ഇതു വെളിവാക്കുന്നത്
ദൈവജനത്തിനായുള്ള ആ ശബ്ബത്തുദിവസ
വിശ്രാന്തി ഇനിയും വരുന്നതേയുള്ളുവെ
ന്നാണ്. 10ദൈവം തന്റെ പ്രവൃത്തിയുടെ സമാ
പനത്തിൽ വിശ്രമിച്ചു. അതിനാൽ ദൈവത്തി
ന്റെ വിശ്രാന്തിയിൽ പ്രവേശിച്ച് അത് ഉൾ
ക്കൊള്ളുവാനാകുന്നവൻ ദൈവം ചെയ്തതു
പോലെ അവരുടെ പ്രവൃത്തികൾ പൂർത്തിയാ
ക്കിയവനായിരിക്കും. 11അതുകൊണ്ട് ദൈവ
ത്തിന്റെ വിശ്രാന്തിയിലേക്ക് പ്രവേശിക്കു
വാൻ, നമുക്ക് ആകാവുന്നതിന്റെ പരമാവധി
യിൽ ശ്രമിക്കാം. അനുസരണക്കേടുകൊണ്ട്
അവർ തോറ്റതുപോലെ നമ്മിൽ ആരും തോൽ
ക്കാതിരിക്കേണ്ടതിലേക്കായി നാം കഠിനമായി
പരിശ്രമിക്കണം.

12ദൈവവചനം സജീവവും പ്രവർത്തിക്കുന്ന
തുമാണ്. അവന്റെ വാക്ക് ഏറ്റവും മൂർച്ചയുള്ള
വാളിനേക്കാൾ മൂർച്ചയുള്ളതാണ്. ദൈവവ
ചനം എല്ലാ പ്രകാരത്തിലും അതിലേക്കു ഒരു
വാൾ പോലെ ആഴ്ന്നിറങ്ങുന്നതാണ്. അത്
പ്രാണനും ആത്മാവും ഒന്നിക്കുന്ന സ്ഥലത്തു
വരെയും ആഴ്ന്നിറങ്ങും. ദൈവവചനം സന്ധി
യിലൂടെയും മജ്ജയിലൂടെയും തുളച്ചിറങ്ങും.
അത് നമ്മുടെ ഹൃദയത്തിലുള്ള വിചാരങ്ങ
ളെയും അനുഭൂതികളെയും വിധിക്കുന്നു. 13ഈ
ലോകത്തിലെ യാതൊന്നിനെയും ദൈവത്തിൽ
നിന്ന് മറച്ചുവയ്ക്കുവാൻ പറ്റില്ല. അവന്
എല്ലാം വ്യക്തമായി കാണുവാൻ സാധിക്കും.
അവനു മുമ്പിൽ സകലതും തുറന്നിരിക്കുന്നു.
കൂടാതെ നാം ജീവിച്ച രീതികളെക്കുറിച്ചു നാമെ
ല്ലാം അവനോട് കണക്കു പറയേണ്ടിവരും.

## ദൈവമുമ്പാകെ യേശു നമ്മെ സഹായിക്കും

14ദൈവത്തോടൊപ്പം സ്വർഗ്ഗത്തിൽ ആയിരി
ക്കേണ്ടതിന്പോയ ഒരു മഹാപുരോഹിതൻ നമു
ക്കുണ്ട്. അവൻ ദൈവത്തിന്റെ പുത്രനായ
യേശുവാണ്. അതിനാൽ നമുക്കുള്ള വിശ്വാസ
ത്തിൽ നമുക്ക് ദൃഢമായി തുടരാം. 15മഹാപുരോ
ഹിതനായ യേശുവിന് നമ്മുടെ ബലഹീനത
കൾ മനസ്സിലാക്കുവാൻ സാധിക്കും. യേശു ഭൂമി

---

**ഏഴാം ... എടുക്കുകയും ചെയ്തു"** ഉദ്ധരണി ഉല്പ. 2:2.

യിൽ വസിക്കേ, എല്ലാ പ്രകാരത്തിലും അവൻ
പ്രലോഭിതനാക്കപ്പെട്ടു. അവൻ പ്രലോഭിതനാ
ക്കപ്പെട്ടതു നാം പ്രലോഭിതരാകുന്നതു പോലെ
തന്നെ ആയിരുന്നെങ്കിലും അവൻ ഒരിക്കലും
പാപം ചെയ്തില്ല. 16യേശു മഹാപുരോഹിത
നായി നമുക്കുള്ളതു കൊണ്ട് കൃപയുള്ള ദൈവ
സിംഹാസനം മുമ്പാകെ ധൈര്യത്തോടെ
നമുക്ക് വരാം. അവിടെ വേണ്ടപ്പോൾ കൃപയും
ദയയും സഹായത്തിനായി നമുക്കു ലഭിക്കും.

5 ഓരോ മഹാപുരോഹിതനും ജനങ്ങളിൽ
നിന്നാണ് തിരഞ്ഞെടുക്കപ്പെടുന്നത്. ദൈവ
ത്തിനായി ചെയ്യേണ്ടകാര്യങ്ങൾ ചെയ്യുന്നതിന്
ആൾക്കാരെ സഹായിക്കുക എന്ന പ്രവൃത്തി
യാണ് അവർക്കു നൽകിയിരിക്കുന്നത്. ആ
പുരോഹിതൻ പാപപരിഹാരത്തിന് ദൈവ
ത്തിന് കാഴ്ചകളും യാഗങ്ങളും അർപ്പിക്കണം.
2മഹാപുരോഹിതനും എല്ലാ ആൾക്കാരെയും
പോലെ ബലഹീനനാണ്. അതിനാൽ ധാരണാ
ശേഷി ഇല്ലാത്തവരോടും ദുഷ്കർമ്മികളോടും
മൃദുലഭാവം കൈക്കൊള്ളാൻ അവനു സാധി
ക്കും. 3ജനങ്ങളുടെ പാപങ്ങൾക്കുവേണ്ടി മഹാ
പുരോഹിതൻ യാഗങ്ങളർപ്പിക്കുന്നു. എന്നാൽ
മഹാപുരോഹിതനു സ്വന്തം ബലഹീനതക
ളുണ്ട്. അതിനാൽ അവന്റെ തന്നെ പാപ
ത്തിനും അയാൾ യാഗം അർപ്പിക്കണം.

4ഒരു മഹാപുരോഹിതനാകുക എന്നത് ഒരു
പദവിയാണ്. എന്നാൽ യാതൊരുവനും ഈ
പ്രവൃത്തിക്കായി സ്വയം തിരഞ്ഞെടുക്കുകയില്ല.
ആ വ്യക്തി പണ്ട് അഹരോനെപ്പോലെ ദൈവ
ത്താൽ വിളിക്കപ്പെടണം. 5ക്രിസ്തുവിന്റെ
കാര്യത്തിലും അതുതന്നെയാണ്. മഹാപുരോ
ഹിതന്റെ പ്രഭാവത്തിലേക്ക് അവൻ സ്വയം
തിരഞ്ഞെടുത്തില്ല. എന്നാൽ ദൈവം അവനെ
തിരഞ്ഞെടുത്തു. ദൈവം ക്രിസ്തുവിനോടു
പറഞ്ഞു.

"നീ എന്റെ പുത്രനാണ്; ഇന്നു ഞാൻ
നിന്റെ പിതാവായി." *സങ്കീർത്തനങ്ങൾ 2:7*

6വീണ്ടും തിരുവെഴുത്തിന്റെ മറ്റൊരുഭാഗത്തിൽ
ദൈവം പറയുന്നു,

"മൽക്കീസേദെക്കിനെപോലെ നീ എന്നേക്കും
ഒരു പുരോഹിതനായിരിക്കും.
*സങ്കീർത്തനങ്ങൾ 110:4*

7ക്രിസ്തു ഭൂമിയിൽ ജീവിച്ചുകൊണ്ടിരുന്ന
പ്പോൾ അവൻ ദൈവത്തോടു പ്രാർത്ഥിക്കുക
യും ദൈവത്തിന്റെ സഹായം അഭ്യർത്ഥിക്കു
കയും ചെയ്തു. യേശു ദൈവത്തോട് കണ്ണീരോ
ടുകൂടി നിലവിളിച്ചുപ്രാർത്ഥിച്ചു. ദൈവം ഒരു
വനു മാത്രമാണ് അവനെ മരണത്തിൽനിന്നും
രക്ഷിക്കാൻ കഴിഞ്ഞത്. ദൈവം യേശുവിന്റെ
പ്രാർത്ഥന കേട്ടു. കാരണം യേശു വിനീതനും
ദൈവം ആഗ്രഹിച്ചതെല്ലാം നിവർത്തിച്ചവനു
മാണ്. 8യേശു ദൈവത്തിന്റെ പുത്രനായി
രുന്നു. എന്നാൽ യേശു താൻ സഹിക്കേണ്ടിയി
രുന്ന കാര്യങ്ങൾ അനുസരിക്കുവാനായി സഹി
ക്കുകയും ഗ്രഹിക്കുകയും ചെയ്തു. 9അപ്പോൾ
യേശു പരിപൂർണ്ണനായി. അവനിൽ വിശ്വസി
ക്കുന്ന ഏവനും എന്നേക്കും മോക്ഷം ലഭിക്കാമെ
ന്നുള്ളതിനു ഹേതു യേശുവാണ്. 10ദൈവം മൽ
ക്കീസേദെക്കിനെപ്പോലെ യേശുവിനെയും
മഹാപുരോഹിതനാക്കി.

**പിന്മാറിപ്പോകുന്നതിനെതിരെയുള്ള താക്കീത്**

11ഇതിനെപ്പറ്റി പറയുവാൻ ഞങ്ങൾക്കു പല
തും ഉണ്ട്. എന്നാൽ അത് വിശദീകരിക്കുക
ക്ലേശകരമാണ്. കാരണം ഗ്രഹിക്കുവാനുള്ള ശ്രമം
നിങ്ങൾ നിർത്തി. 12അദ്ധ്യാപകരാകാൻ തക്ക
സമയം നിങ്ങൾക്കുണ്ടായിരുന്നു. എന്നാൽ ദൈ
വത്തിന്റെ ഉപദേശത്തിന്റെ ആദ്യപാഠം ഇ
പ്പോഴും പഠിപ്പിക്കുവാൻ നിങ്ങൾക്ക് ചിലരെ
ആവശ്യമുണ്ട്. ദ്രാവക (പാൽ) രൂപത്തിലുള്ള
ആദ്യപാഠങ്ങളാണ് നിങ്ങൾക്കിപ്പോഴും ആവ
ശ്യം. ഖരഭക്ഷണം കഴിക്കുവാൻ നിങ്ങളായി
ട്ടില്ല. 13പാൽ ഭക്ഷണമായിട്ടു തുടരുന്നവൻ
ഇപ്പോഴും ശിശുവാണ്. ആ വ്യക്തിക്ക് ശരി
പാഠങ്ങളെക്കുറിച്ച് യാതൊരു ഗ്രാഹ്യവുമില്ല.
14എന്നാൽ ശിശുക്കളെപ്പോലെയാകുന്നതു നിർ
ത്തിയ ആൾക്കാർക്കുള്ളതാണ് ഖരഭക്ഷണം. അത്
ആത്മാവിൽ വളർച്ച പ്രാപിച്ച ആൾക്കാർക്കു
ള്ളതാണ്. ആ ജനങ്ങൾ നന്മ തിന്മകളെ വേർ
തിരിച്ചറിയാൻ സ്വയം പരിശീലിക്കുകയും
പഠിപ്പിക്കുകയും ചെയ്തിട്ടുള്ളവരാണ്.

6 അതിനാൽ ക്രിസ്തുവിനെക്കുറിച്ചുള്ള
ബാലപാഠങ്ങൾ നാം പഠിച്ചു പൂർത്തിയാ
ക്കേണ്ടതായിരുന്നു. നാം തുടങ്ങിയിടത്തേക്കു
തിരികെ പോകരുത്. നാം നമ്മുടെ ക്രിസ്തു
വിലുള്ള ജീവിതം തുടങ്ങിയത് ദൈവത്തിൽ
വിശ്വസിച്ചു കൊണ്ടും പണ്ടു നാം ചെയ്ത
തിന്മകളിൽനിന്നും പിന്തിരിഞ്ഞുകൊണ്ടു
മാണ്. 2അക്കാലത്ത് സ്നാനങ്ങളെക്കുറിച്ചും
കൈവെപ്പു ശുശ്രൂഷയെക്കുറിച്ചുമാണ് നമ്മെ
പഠിപ്പിച്ചിരുന്നത്. മരണത്തിൽനിന്നുള്ള ജന
ങ്ങളുടെ ഉത്ഥാനത്തെക്കുറിച്ചും എല്ലാക്കാല
ത്തേക്കും തുടരുന്ന വിധിയെയും അതിന്റെ
ഫലത്തെയും കുറിച്ചുമാണ് ഞങ്ങളെ പഠിപ്പി
ച്ചത്. എന്നാലിപ്പോൾ കൂടുതൽ ഗഹനമായ
പാഠങ്ങളിലേക്കു നമുക്കു മുന്നേറേണ്ടിയിരി
ക്കുന്നു. 3ദൈവം അനുവദിക്കുമെങ്കിൽ ഞങ്ങളതു
ചെയ്യും.

4-6ജനങ്ങൾ ക്രിസ്തുമാർഗ്ഗത്തിൽനിന്നും
വ്യതിചലിച്ചതിനുശേഷം, വീണ്ടും അവരുടെ
ജീവിതത്തിനു മാറ്റം വരുത്തുവാൻ നിങ്ങൾക്കാ
കുമോ? സത്യം ഗ്രഹിച്ച ആൾക്കാരെപ്പറ്റിയാണ്
ഞാനിതു പറയുന്നത്. അവർ ദൈവത്തിന്റെ
ദാനം സ്വീകരിക്കുകവഴി പരിശുദ്ധാത്മാവിൽ
പങ്കുള്ളവരാകുകയും ചെയ്തു. അക്കൂട്ടർ ദൈവ
ഭാഷണം ശ്രവിക്കുകയും ദൈവത്തിന്റെ പുതു
ലോകത്തിന്റെ ശക്തി കാണുകയും ചെയ്തു.
എന്നു മാത്രമല്ല ആ കാര്യങ്ങളത്രയും നല്ലതാ
ണെന്ന് അവർ അനുഭവിച്ചറിയുകയും ചെ
യ്തു. എന്നാൽ പിന്നീട് അക്കൂട്ടർ ക്രിസ്തു
മാർഗ്ഗം ഉപേക്ഷിച്ചു. അവരുടെ ജീവിതത്തിനു
വ്യതിയാനം വരുത്തി. അവരെ ക്രിസ്തുവി
ലേക്കു തിരികെ കൊണ്ടുവരാൻ സാദ്ധ്യമല്ല.
എന്തുകൊണ്ടെന്നാൽ ക്രിസ്തു മാർഗ്ഗത്യജി
കളായ അക്കൂട്ടർ അതുവഴി യഥാർത്ഥത്തിൽ
വീണ്ടും ക്രിസ്തുവിനെ കുരിശിൽ തറയ്ക്കുക
യാണ്. അക്കൂട്ടർ സകല ജനതകളുടെയും
മുമ്പിൽ ക്രിസ്തുവിനു നാണക്കേടു കൊണ്ടു
വരുന്നു.

7ധാരാളം മഴലഭിക്കുന്ന പ്രദേശം പോലെയാ
ണവർ. ഒരു കൃഷിക്കാരൻ ജനങ്ങൾക്കു ആഹാരം
ലഭിക്കത്തക്ക വിധത്തിൽ ആ ഭൂമിയെ ഒരുക്കു
കയും അതിൽ നടുകയും ചെയ്യുന്നു. ആ നിലം
ജനോപകാരിയായ നില പുറപ്പെടുവിക്കുമെ
ങ്കിൽ ആ നിലത്തിന് ദൈവത്തിന്റെ ആശീർ

വാദമുണ്ട്. [8]എന്നാൽ ആ നിലം കളകളും മുള്ളുകളും ആണ് വളർത്തുന്നതെങ്കിൽ അത് ഫലശൂന്യമാണ്. ദൈവശാപം കിട്ടത്തക്കവിധം ആ നിലം അപകടത്തിലാണ്. ആ നിലം തീയാൽ നശിപ്പിക്കപ്പെടും.

[9]പ്രിയരേ, ഞങ്ങളീക്കാര്യം പറയുന്നുവെങ്കിലും യഥാർത്ഥത്തിൽ നല്ല കാര്യങ്ങളാണ് ഞങ്ങൾ പ്രതീക്ഷിക്കുന്നത്. രക്ഷയെ സംബന്ധിച്ച കാര്യങ്ങൾ നിങ്ങൾ ചെയ്യുമെന്ന് ഞങ്ങൾ തീർത്തും വിശ്വസിക്കുന്നു. [10]ദൈവം നീതിയുള്ളവനാണ്. നിങ്ങൾ ചെയ്ത എല്ലാ ക്കാര്യങ്ങളും അവൻ സ്മരിക്കും. അവന്റെ ജനങ്ങളെ തുടരെ സഹായിച്ചുകൊണ്ട്, അവനോടുള്ള സ്നേഹം നിങ്ങൾ കാണിച്ചുവെന്ന് ദൈവം സ്മരിക്കും. നിങ്ങൾ അവന്റെ ആളുകളെ നിരന്തരം സഹായിക്കുമെന്നും അവൻ ഓർക്കും. [11]നിങ്ങളുടെ ജീവിതം മുഴുവനും അതേ കഠിനപരിശ്രമം നിങ്ങളോരോരുത്തരും തുടരണമെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു. അപ്പോൾ നിങ്ങൾ പ്രതീക്ഷിക്കുന്ന മഹത്കാര്യങ്ങൾ തീർച്ചയായും നിങ്ങൾക്കു കിട്ടും. [12]നിങ്ങൾ അലസരാകണമെന്ന് ഞങ്ങൾ ആഗ്രഹിക്കുന്നില്ല. ദൈവം വാഗ്ദാനം ചെയ്ത കാര്യങ്ങൾ ലഭ്യമാകുന്നവരെപ്പോലെ ആകണം നിങ്ങളെന്നു ഞങ്ങളാഗ്രഹിക്കുന്നു. വിശ്വാസവും ക്ഷമയുമുള്ളവർക്ക് ദൈവത്തിന്റെ വാഗ്ദാനം ലഭിക്കുന്നു.

[13]ദൈവം അബ്രാഹാമിനോട് ഒരു പ്രതിജ്ഞ ചെയ്തു. അവൻ വാഗ്ദാനം ചെയ്ത കാര്യങ്ങൾ സഫലമാക്കുമെന്നു അവൻ പ്രതിജ്ഞ ചെയ്തു. തന്നേക്കാൾ ഉന്നതനായ മറ്റൊരുവൻ ഇല്ലെന്നുള്ള കാര്യം അവനറിയാമായിരുന്നതുകൊണ്ട് അവൻ ഇതു ചെയ്യുമെന്ന് സ്വന്തം നാമത്തിൽ പ്രതിജ്ഞ ചെയ്തു. [14]ദൈവം പറഞ്ഞു: “ഞാൻ നിന്നെ സത്യമായും അനുഗ്രഹിക്കും. ഞാൻ ധാരാളം അനന്തരാവകാശികളെ നിനക്കു തീർച്ചയായും തരും.”* [15]ഇതിന്റെ സഫലീകരണത്തിനായി അബ്രാഹാം ക്ഷമയോടെ കാത്തിരുന്നു. പിന്നീട് ദൈവം വാഗ്ദാനം ചെയ്തതെന്തോ അത് അവനു ലഭ്യമായി.

[16]ജനങ്ങൾ തങ്ങളേക്കാൾ ഉന്നതനായ മറ്റൊരുവന്റെ നാമം ഒരു പ്രതിജ്ഞയെടുക്കുമ്പോൾ ഉപയോഗിക്കും. അവർ പറയുന്നതു ശരിയാണെന്നു ആ പ്രതിജ്ഞ തെളിയിക്കുന്നു. അവർ പറഞ്ഞതിനെച്ചൊല്ലിയുള്ള എല്ലാ തർക്കവിതർക്കങ്ങളും ഇത് അവസാനിപ്പിക്കും. [17]തന്റെ വാഗ്ദാനം സത്യമാണെന്നു തെളിയിക്കുവാൻ ദൈവം ആഗ്രഹിച്ചു. താൻ വാഗ്ദാനം ചെയ്ത കാര്യങ്ങൾ ലഭിക്കുന്നവരോട് ഇക്കാര്യം തെളിയിക്കാൻ അവൻ ആഗ്രഹിച്ചു. തന്റെ പദ്ധതി ഒരിക്കലും മാറുന്നതല്ലെന്ന് അക്കൂട്ടർ വ്യക്തമായി മനസ്സിലാക്കണമെന്നു ദൈവം ആഗ്രഹിക്കുന്നു. അതിനാൽ ചില കാര്യങ്ങൾ സംഭവിക്കുമെന്ന് ദൈവം പറഞ്ഞു. സത്യപ്രതിജ്ഞ ചെയ്യുകവഴി അത് ശരിയാണെന്ന് അവൻ തെളിയിച്ചു. [18]ദൈവത്തിന്റെ വാഗ്ദാനവും പ്രതിജ്ഞയും പിൻവലിക്കാനോ റദ്ദു ചെയ്യാനോ പറ്റാത്തതുമാണ്. വാഗ്ദാനം ചെയ്യുമ്പോഴും ഉടമ്പടി ചെയ്യുമ്പോഴും നുണ പറയാൻ ദൈവത്തിനു സാദ്ധ്യമല്ല. അതിനാൽ ദൈവത്തിന്റെ പക്കലേക്ക് സുരക്ഷിതത്വത്തിനായി ചെന്ന ഞങ്ങൾക്ക് ഇത് വലിയ പ്രോത്സാഹനം ഏകുന്നു. ദൈവം നൽകിയ ആ പ്രതീക്ഷയിൽ തുടരുവാൻ ആ രണ്ടുകാര്യങ്ങളും ഞങ്ങൾക്ക് വലിയ പ്രോത്സാഹനം നൽകുന്നു. [19]ഞങ്ങൾക്കുള്ള ഈ പ്രത്യാശ ഒരു നങ്കൂരം പോലെയാണ്. അത് ശക്തവും ഉറച്ചതും നമ്മുടെ ആത്മാവിനെ സംരക്ഷിക്കുന്നതുമാണ്. സ്വർഗ്ഗീയ ദൈവാലയത്തിന്റെ പിൻവരിക്കുള്ളിലെ അതിവിശുദ്ധ സ്ഥലത്തേക്ക് അത് പോകും. [20]യേശു നേരത്തെതന്നെ അവിടെ പ്രവേശിച്ചു നമുക്കു വേണ്ടിയുള്ള പാത തുറന്നു. മൽക്കീസേദെക്കിനെപ്പോലെ യേശു എന്നെന്നേക്കുമുള്ള മഹാപുരോഹിതനായി.

### പുരോഹിതനായ മൽക്കീസേദെക്ക്

7 ശാലേമിന്റെ രാജാവും അത്യുന്നതനായ ദൈവത്തിന്റെ പുരോഹിതനുമായിരുന്നു മൽക്കീസേദെക്ക്. രാജാക്കന്മാരെ പരാജയപ്പെടുത്തിയശേഷം തിരികെ വന്ന അബ്രാഹാമിനെ മൽക്കീസേദെക്ക് കണ്ടു മുട്ടി. ആ ദിവസം മൽക്കീസേദെക്ക് അബ്രാഹാമിനെ ആശീർവദിച്ചു. [2]അബ്രാഹാം തനിക്കുള്ളതിന്റെയെല്ലാം ദശാംശം മൽക്കീസേദെക്കിനു നൽകി. (മൽക്കീസേദെക്കിന്റെ പേരിനർത്ഥം “നീതിയുടെ രാജാവ്” എന്നും, “സമാധാനത്തിന്റെ രാജാവ്” എന്നർത്ഥം വരുന്ന “ശാലേമിന്റെ രാജാവ്” എന്നുമാണ്.) [3]മൽക്കീസേദെക്കിന്റെ അപ്പനും അമ്മയും ആരാണെന്ന് ആർക്കും അറിഞ്ഞുകൂടാ. എവിടെ നിന്നാണ് അവൻ വന്നതെന്നും ആർക്കും അറിയില്ല.* എന്നു മാത്രമല്ല അവൻ ജനിച്ചതെന്നാണെന്നോ മരിച്ചതെന്നാണെന്നോ ആർക്കും അറിയില്ല. മൽക്കീസേദെക്ക് ദൈവത്തിന്റെ പുത്രനെപ്പോലെയാണ്. നിത്യപുരോഹിതനായി അവൻ തുടരുന്നു. [4]മൽക്കീസേദെക്ക് വലിയ മഹാനായിരുന്നു എന്നു നിങ്ങൾക്ക് കാണാം. നമ്മുടെ മഹാപിതാവായ അബ്രാഹാം യുദ്ധത്തിൽ താൻ നേടിയ എല്ലാറ്റിന്റെയും ദശാംശം മൽക്കീസേദെക്കിനു നൽകി. [5]ന്യായപ്രമാണം പറയുന്നതു പ്രകാരം പുരോഹിതന്മാരായിരിക്കുന്ന ഗോത്രമായ ലേവ്യർക്ക് ജനങ്ങളിൽനിന്ന് ദശാംശം വാങ്ങാം. അബ്രാഹാമിന്റെ പിന്തുടർച്ചക്കാരായ സ്വന്തം ആളുകളിൽനിന്ന് പോലും പുരോഹിതർ ദശാംശം പിരിച്ചെടുക്കുന്നു. [6]മൽക്കീസേദെക്ക് ലേവിയുടെ ഗോത്രത്തിൽനിന്നുള്ളവനല്ല. എന്നിട്ടും അവനു അബ്രാഹാമിൽനിന്ന് ദശാംശം കിട്ടി. ഇതിനു പുറമെ ദൈവത്തിന്റെ വാഗ്ദത്തങ്ങൾ ഉണ്ടായിരുന്ന അബ്രാഹാമിനെ അവൻ ആശീർവദിച്ചു. [7]ഉന്നതനായ ഒരു വ്യക്തി തന്നെക്കാൾ ഔന്നിത്യം കുറഞ്ഞവനെ ആശീർവദിക്കുന്നുവെന്നുള്ളത് എല്ലാവർക്കും അറിയാവുന്നതാണ്. [8]എന്നാൽ ദശാംശങ്ങൾ ലഭിക്കുന്ന ആ പുരോഹിതർ ജീവിക്കുകയും മരിക്കുകയും ചെയ്യുന്ന സാധാരണ മനുഷ്യരാണ്. എന്നാൽ അബ്രാഹാമിൽനിന്ന് ദശാംശം കിട്ടിയ മൽക്കീസേദെക്ക് തിരുവെഴുത്തുകൾ പറയും പോലെ തുടർന്നും ജീവിക്കുന്നു. [9]ജനങ്ങളിൽനിന്ന് ദശാംശം കിട്ടുന്നത് ലേവിക്കാണ്. എന്നാൽ അബ്രാഹാം മൽക്കീസേദെക്കിനു ഒരു ദശാംശം കൊടുത്തപ്പോൾ ലേവിയും അതു കൊടുത്തു എന്നു നമുക്കു പറയുവാൻ സാധിക്കും.[10]പക്ഷെ ലേവി അന്ന് ജനിച്ചിട്ടുപോലുമില്ല. മൽക്കീസേദെക്ക് അബ്രാഹാമിനെ കണ്ടുമുട്ടിയപ്പോൾ

**“ഞാൻ നിന്നെ ... തരും”** ഉദ്ധരണി ഉല്പ. 22:17.

**“മൽക്കീസേദെക്കിന്റെ ... അറിയില്ല”** “മൽക്കീസേദെക്കിന് പിതാവോ മാതാവോ വംശമോ ഇല്ല.”

ലേവി തന്റെ മുൻഗാമിയായ അബ്രാഹാമി
ന്റെ ശരീരത്തിലുണ്ടായിരുന്നു. 11ലേവ്യഗോത്ര
ത്തിൽപ്പെട്ട പുരോഹിത ക്രമത്തിനു വിധേയമാ
യാണല്ലോ ജനങ്ങൾക്ക് ന്യായപ്രമാണം നൽക
പ്പെട്ടത്. എന്നാൽ ആ പുരോഹിത ക്രമത്തിന്
ജനങ്ങളെ പൂർണ്ണരാക്കാൻ കഴിഞ്ഞില്ല. അതി
നാൽ മറ്റൊരു പുരോഹിതൻ വരേണ്ടത് ആവശ്യ
മായിരുന്നു. മൽക്കീസേദെക്കിനെപ്പോലെയും
എന്നാൽ അഹരോനെപ്പോലെയുമല്ലാത്ത ഒരു
പുരോഹിതൻ എന്നാണു ഞാനർത്ഥമാക്കുന്നത്.
12അതുപോലെതന്നെ ഒരു വ്യത്യസ്ത ക്രമത്തി
ലുള്ള പുരോഹിതൻ ആഗതനാകുമ്പോൾ
ന്യായപ്രമാണവും മാറ്റപ്പെടണം. 13ഈ കാര്യങ്ങ
ളിലെല്ലാം ഞങ്ങൾ പറയുന്നത് ക്രിസ്തുവിനെ
ക്കുറിച്ചാണ്. ഒരു വ്യത്യസ്തഗോത്രത്തിൽ
നിന്നുള്ളവനാണ് അവൻ. ആ ഗോത്രത്തിൽ
പ്പെട്ട ഒരുവനും യാഗപീഠത്തിൽ പുരോഹിത
ശുശ്രൂഷ ചെയ്തിട്ടില്ല. 14നമ്മുടെ കർത്താവായ
ക്രിസ്തു യെഹൂദാഗോത്രത്തിലാണു ജനിച്ച
തെന്നു വ്യക്തമാണ്. മാത്രമല്ല, ആ ഗോത്രത്തിൽ
നിന്നുള്ള പുരോഹിതരെക്കുറിച്ച് മോശെ ഒന്നും
പറയുന്നില്ല.

## ക്രിസ്തു മൽക്കീസേദെക്കിനെപ്പോലെ ഒരു പുരോഹിതൻ

15ഈ കാര്യങ്ങളൊക്കെയും കൂടുതൽ വ്യക്ത
മാക്കിവരുന്ന പുതിയ പുരോഹിതൻ-ക്രിസ്തു
മൽക്കീസേദെക്കിനെപ്പോലെയുള്ളവനാണ്.
16അവന്റെ പിതൃത്വത്തിന്റെ ബലത്തിന്മേ
ലുള്ള ചട്ടങ്ങളാലോ ന്യായപ്രമാണങ്ങളാലോ
അല്ല എന്നേക്കും തുടരുന്ന തന്റെ ജീവശക്തി
യിലൂടെയാണ് അവനെ ഒരു പുരോഹിതനാ
ക്കിയത്. 17തിരുവെഴുത്തുകളിൽ അവനെക്കു
റിച്ച് ഇങ്ങനെ പറയപ്പെട്ടിരിക്കുന്നു, "മൽക്കീ
സേദെക്കിന്റെ പുരോഹിതക്രമത്തിൽ നീ ഒരു
നിത്യപുരോഹിതനാണ്." *

18വ്യർത്ഥവും ദുർബ്ബലവുമായ കാരണങ്ങ
ളാൽ ആ പഴയ ചട്ടങ്ങൾ ഇപ്പോൾ നിലവി
ലില്ല. 19മോശെയുടെ ന്യായപ്രമാണത്തിന്
യാതൊന്നിനെയും പൂർണ്ണമാക്കാൻ സാധിച്ചി
ട്ടില്ല. എന്നാലിപ്പോൾ ഒരു ശ്രേഷ്ഠ പ്രതീക്ഷ
നമുക്ക് നൽകപ്പെട്ടിരിക്കുന്നു. ആ പ്രതീക്ഷ
യോടെ നമുക്ക് ദൈവസാമീപ്യത്തിലേക്കു
ചെല്ലാം.

20ക്രിസ്തുവിനെ മഹാപുരോഹിതനാക്കിയ
പ്പോൾ ദൈവം ഒരു പ്രതിജ്ഞ ചെയ്തു എന്ന
തും പ്രാധാന്യമർഹിക്കുന്നു. ഇതരർ പുരോഹി
തരായപ്പോൾ യാതൊരു വാഗ്ദാനവുമില്ലായി
രുന്നു. 21പക്ഷേ ദൈവത്തിന്റെ വാഗ്ദാനപ്ര
കാരം ക്രിസ്തു ഒരു പുരോഹിതനായി. ദൈവം
പറഞ്ഞു:

"അചഞ്ചലമാംവിധം കർത്താവൊരു പ്രതി
ജ്ഞ ചെയ്തു: 'നീ ഒരു നിത്യപുരോഹിത
നാണ്.'" *സങ്കീർത്തനങ്ങൾ 110:4*

22അതിനാൽ ദൈവത്തിൽനിന്ന് തന്റെ ജന
ങ്ങൾക്കുള്ള മെച്ചപ്പെട്ട നിയമത്തിന്റെ ഒരു ഉറ
പ്പാണ് ക്രിസ്തു എന്നാണ് ഇതർത്ഥമാക്കുന്നത്.
23ഇതര പുരോഹിതർ മരിച്ചപ്പോൾ അവർക്ക്
പുരോഹിതരായിരിക്കുന്നത് തുടരാൻ സാധി
ച്ചില്ല. അതിനാൽ അത്തരം ധാരാളം പുരോഹി
തർ ഉണ്ടായിരുന്നു.24എന്നാൽ യേശു എന്നെന്നേ
ക്കും ജീവിക്കുന്നു. പൗരോഹിത്യസേവനത്തിൽ
നിന്ന് അവൻ ഒരിക്കലും വിരമിക്കില്ല. 25അതി
നാൽ ക്രിസ്തുവിന്, അവനിലൂടെ ദൈവത്തി
ങ്കലേക്ക് വരുന്നവരെ രക്ഷിക്കുവാൻ സാധി
യ്ക്കും. ക്രിസ്തുവിന് എന്നെന്നേക്കും ഇങ്ങനെ
ചെയ്യാൻ സാധിയ്ക്കും. കാരണം അവൻ എന്നും
എന്നേക്കും ജീവിയ്ക്കുകയും, ജനങ്ങൾ ദൈവ
മുമ്പാകെ വരുമ്പോൾ അവരെ എപ്പോഴും
സഹായിക്കാൻ തയ്യാറുമാണ് എന്നതു തന്നെ.

26അതിനാൽ നമുക്കാവശ്യമുള്ള തരത്തിലുള്ള
മഹാപുരോഹിതനാണ് ക്രിസ്തു. അവൻ വിശു
ദ്ധനാണ്. അവനിൽ യാതൊരു പാപവും ഇല്ല.
അവൻ നിർമ്മലനും പാപികളാൽ സ്വാധീ
നിക്കപ്പെടാത്തവനുമാണ്. അവൻ സ്വർഗ്ഗങ്ങൾ
ക്കുപരിയായി ഉയർത്തപ്പെട്ടിരിക്കുന്നു. 27അവൻ
ഇതര പുരോഹിതരെപ്പോലെയല്ല. ആ ഇതര
പുരോഹിതർ ദൈനംദിനം യാഗമർപ്പിക്കേണ്ടി
യിരിക്കുന്നു. അവർ ആദ്യമേ സ്വപാപത്തിനു
വേണ്ടിയും പിന്നീട് ജനങ്ങളുടെ പാപത്തിനു
വേണ്ടിയും യാഗമർപ്പിക്കേണ്ടിയിരിക്കുന്നു.
എന്നാൽ ക്രിസ്തു അതു ചെയ്യേണ്ടതില്ല. ക്രി
സ്തു എക്കാലത്തേക്കുമായി ഒരു യാഗം അർ
പ്പിച്ചു. ക്രിസ്തു സ്വയം അർപ്പിച്ചു. 28സാധാര
ണജനങ്ങളെ, ബലഹീനതകളുള്ളവരെ മഹാപു
രോഹിതന്മാരായി ന്യായപ്രമാണം തിരഞ്ഞെ
ടുത്തു. എന്നാൽ ന്യായപ്രമാണത്തിനുശേഷം
ദൈവം ഒരു വാഗ്ദത്തം ചെയ്തു. ദൈവം പ്ര
തിജ്ഞ വഴിയായി ആ വാക്കുകൾ പറഞ്ഞു.
ആ വചനങ്ങൾ ദൈവപുത്രനെ മഹാപുരോ
ഹിതനാക്കി. ആ പുത്രൻ നിത്യമായി പരിപൂർ
ണ്ണനാക്കപ്പെട്ടിരിക്കുന്നു.

## ക്രിസ്തു നമ്മുടെ മഹാപുരോഹിതൻ

8 ഞങ്ങൾ പറയുന്നതിന്റെ കാതലായകാ
ര്യം ഇതാണ്. ഞങ്ങൾ പറയുന്ന തരത്തി
ലുള്ള ഒരു മഹാപുരോഹിതൻ നമുക്കുണ്ട്. ആ
മഹാപുരോഹിതൻ ഇപ്പോൾ സ്വർഗ്ഗത്തിൽ
ദൈവത്തിന്റെ സിംഹാസനത്തിന്റെ വലതു
ഭാഗത്ത് ഇരിക്കുന്നു. 2നമ്മുടെ മഹാപുരോഹി
തൻ അതിവിശുദ്ധസ്ഥലത്ത് ശുശ്രൂഷ ചെ
യ്യുന്നു.

3എല്ലാ മഹാപുരോഹിതർക്കും ദൈവത്തി
നായി കാഴ്ചകളും യാഗങ്ങളും അർപ്പിക്കേണ്ട
ജോലിയുണ്ട്. അതിനാൽ നമ്മുടെ മഹാപു
രോഹിതനും തീർച്ചയായും ദൈവത്തിന്
എന്തെങ്കിലും അർപ്പിക്കണം. 4നമ്മുടെ മഹാപു
രോഹിതൻ ഭൂമിയിലാണ് ജീവിച്ചിരുന്നതെങ്കിൽ
അവനൊരു പുരോഹിതനാകാൻ കഴിയുമാ
യിരുന്നില്ല. ന്യായപ്രമാണം അനുശാസിക്കുന്ന
വിധത്തിൽ കാഴ്ചകളർപ്പിക്കുന്ന പുരോഹിതർ
ഇവിടുള്ളതിനാലാണു ഞാനിതു പറയുന്നത്.
5ഈ പുരോഹിതർ ചെയ്യുന്ന കർമ്മങ്ങൾ
യഥാർത്ഥത്തിൽ ഒരു പകർപ്പും സ്വർഗ്ഗീയ
കാര്യങ്ങളുടെ നിഴലുമാണ്. അതുകൊണ്ടാണ്
വിശുദ്ധകൂടാരം നിർമ്മിക്കാൻ തയ്യാറായപ്പോൾ
മോശെയെ ദൈവം താക്കീതു ചെയ്തത്. "പർവ്വ
തത്തിൽ ഞാൻ നിനക്കു കാണിച്ചുതന്ന അതേ
രൂപരേഖയിൽ തന്നെ എല്ലാം നിർമ്മിതമാവു
മെന്നു തീർച്ചപ്പെടുത്തുക." 6എന്നാൽ ക്രിസ്തു
വിനു നൽകിയ പ്രവൃത്തി മറ്റു പുരോഹിതർക്കു
നൽകിയതിനെക്കാൾ ഏറെ വലുതായിരുന്നു.
അതേപോലെ, ദൈവത്തിൽനിന്ന് ജനങ്ങൾ
ക്കായി ക്രിസ്തു എത്തിച്ച പുതിയ നിയമം
പഴയതിനെക്കാൾ ഏറെ ഉന്നതമായിരുന്നു.

---

**"മൽക്കീസേദെക്കിന്റെ ... നിത്യപുരോഹിതനാണ്"** ഉദ്ധരണി സങ്കീ. 110:4.

പുതിയനിയമമാകട്ടെ മെച്ചപ്പെട്ട കാര്യങ്ങളുടെ
അടിസ്ഥാനത്തിലുള്ളതുമാണ്. 7ആദ്യനിയമ
ത്തിൽ കുറവൊന്നുമില്ലായിരുന്നുവെങ്കിൽ രണ്ടാ
മതൊന്നിൻെറ ആവശ്യമില്ലായിരുന്നു. 8എ
ന്നാൽ ജനങ്ങളിലെന്തോ കുഴപ്പം ദൈവം
കണ്ടെത്തി. ദൈവം പറഞ്ഞു:

"യിസ്രായേല്യർക്കും യെഹൂദ്യർക്കും ഞാനൊരു പുതിയനിയമം നൽകുന്ന സമയം വരുന്നു എന്നു കർത്താവ് പറയുന്നു.

9ഞാൻ അവരുടെ പൂർവ്വികരുടെ കൈക്കു പിടിച്ചു മിസ്രയീമിനു പുറത്തേക്കു നയിച്ചപ്പോൾ നൽകിയ നിയമംപോലുള്ളതല്ലിത്. ഞാൻ അവരുമായി ഊട്ടിയുറപ്പിച്ച ആ നിയമത്തോട് അവർ കൂറു പുലർത്താത്തതിനാൽ ഞാൻ അവരിൽ നിന്നകന്നു എന്നു കർത്താവ് പറയുന്നു.

10ഇതാണ് ഞാൻ യിസ്രായേൽ ജനതയ്ക്കു നൽകുന്ന പുതിയ നിയമം. ഞാൻ ഈ നിയമം ഭാവിയിൽ നൽകും. കർത്താവ് പറയുന്നു: എൻെറ ന്യായപ്രമാണം ഞാനവരുടെ മനസ്സിൽ സ്ഥാപിക്കുകയും അവരുടെ ഹൃദയത്തിൽ എഴുതുകയും ചെയ്യും. ഞാനവരുടെ ദൈവവും അവരെൻെറ ജനവുമായിരിക്കുകയും ചെയ്യും.

11ഒരിക്കലും ഒരുവനു തൻെറ സഹോദരനെയോ ദൈവത്തിൻെറ മറ്റ് ജനത്തെയോ പഠിപ്പിക്കേണ്ടിവരില്ല. ദൈവത്തെ അറിയുക എന്ന് അവൻ അവരോട് പറയേണ്ടത് ആവശ്യമായും വരില്ല. എന്തുകൊണ്ടെന്നാൽ, "സകലരും- ഉന്നതനും എളിയവനും- എന്നെ അറിയും.

12കൂടാതെ, എനിക്കെതിരായി അവർ ചെയ്ത തെറ്റുകൾ ഞാൻ പൊറുക്കും. അവരുടെ പാപങ്ങളെ ഞാനൊട്ടു സ്മരിക്കുകയുമില്ല."

*യിരെമ്യാവ് 31:31-34*

13ദൈവം ഇതിനെ പുതിയ നിയമമെന്നു വിള
ച്ചതിനാൽ പ്രഥമനിയമം അവൻ പഴയതാക്കി.
പഴയതും ഉപയോഗയോഗ്യമല്ലാത്തതുമായ
എന്തും അപ്രത്യക്ഷമാകാൻ യോഗ്യമാണ്.

### പഴയ ഉടമ്പടിയ്ക്കു വിധേയമായ ആരാധന

9 പ്രഥമനിയമത്തിൽ ആരാധനയ്ക്കു വേണ്ടി
യുള്ള ചട്ടങ്ങൾ ഉണ്ടായിരുന്നു. അതിന് ഒരു
മനുഷ്യനിർമ്മിതമായ ആരാധനാസ്ഥലവും
ഉണ്ടായിരുന്നു. 2ഈ സ്ഥലം ഒരു കൂടാരത്തിനക
ത്തായിരുന്നു. കൂടാരത്തിലെ പ്രഥമസ്ഥലം
വിശുദ്ധസ്ഥലമെന്നു വിളിക്കപ്പെട്ടു. വിശുദ്ധ
സ്ഥലത്തായിരുന്നു ദീപങ്ങളും ദൈവത്തിനു
വേണ്ടിയുള്ള യാഗത്തിനായി പ്രത്യേക അപ്പം
അർപ്പിക്കുന്ന മേശയും സജ്ജീകരിച്ചിരുന്നത്.
3രണ്ടാമത്തെ തിരശ്ശീലയ്ക്കു പിന്നിൽ അതി
വിശുദ്ധസ്ഥലമെന്ന തളവുമുണ്ടായിരുന്നു.
4അതിവിശുദ്ധസ്ഥലത്ത് ഉണ്ടായിരുന്നത് കുന്തി
രിക്കം പുകയ്ക്കുന്നതിനായി ഒരു സ്വർണ്ണം കൊ
ണ്ടുള്ള യാഗപീഠമായിരുന്നു. അതിവിശുദ്ധസ്ഥ
ലത്ത് പഴയനിയമം സംവഹിക്കുന്ന വിശുദ്ധ
പേടകം ഉണ്ടായിരുന്നു. പേടകം സ്വർണ്ണം
പൊതിഞ്ഞതായിരുന്നു. മന്നാ ഇരിക്കുന്ന സ്വർ
ണ്ണ ഭരണിയും അഹരോൻെറ, ഒരിക്കൽ ഇല
തളിർത്ത വടിയും ഈ പേടകത്തിൽ ഉണ്ടായി
രുന്നു. കൂടാതെ ആ പേടകത്തിൽ പഴയനിയമ
ത്തിലെ പത്തു കല്പനകൾ എഴുതിയിരുന്ന
ശിലാഫലകങ്ങളും ഉണ്ടായിരുന്നു. 5പേടക
ത്തിനു മുകളിൽ ദൈവമഹത്വം കാണിച്ച കെരൂ
ബുകളും ഉണ്ടായിരുന്നു. പാപപരിഹാരം
ചെയ്യുന്ന കൃപാസനത്തിനു മുകളിൽ കെരൂബു
കൾ നിന്നു. എന്നാൽ ഈ കാര്യങ്ങളെപ്പറ്റി
എല്ലാം ഇപ്പോൾ വിവരിച്ച് പറയാനാവില്ല.
6ഞാൻ വിവരിച്ചിട്ടുള്ളതു പോലെ കൂടാരത്തി
നകത്ത് സർവ്വതും സജ്ജീകരിച്ചിട്ടുണ്ട്. പിന്നീട്
പുരോഹിതന്മാർ ദൈനംദിനം ആദ്യത്തെ
മുറിയിൽ പ്രവേശിച്ച് ആരാധന നടത്തി.
7എന്നാൽ മഹാപുരോഹിതനു മാത്രമേ അതി
വിശുദ്ധസ്ഥലത്തു പ്രവേശനമുണ്ടായിരുന്നു
ള്ളൂ. അതു തന്നെയുമല്ല വർഷത്തിലൊരിക്കൽ
മാത്രം മഹാപുരോഹിതൻ രക്തവും തൻെറ
കൂടെയെടുത്തു മാത്രമേ അതിനുള്ളിൽ പ്രവേശി
ച്ചിരുന്നുള്ളൂ. തൻെറ തന്നെയും ജനങ്ങളുടെയും
പാപത്തിനുവേണ്ടി പുരോഹിതൻ രക്തം ദൈ
വത്തിനു അർപ്പിച്ചു. പാപം ആണ് ചെയ്യുന്നത്
എന്നറിയാതെ ജനം ചെയ്തുകൂട്ടിയ പ്രവൃത്തി
കളാണ് ആ പാപങ്ങൾ. 8പ്രഥമമുറി നില
നിൽക്കേ അതിവിശുദ്ധസ്ഥലത്തേക്കുള്ള പാത
തുറന്നിരുന്നില്ല എന്നു പഠിപ്പിക്കുവാനായി
പരിശുദ്ധാത്മാവ് ആ രണ്ടു വേറിട്ട മുറികൾ
ഉപയോഗിച്ചിരുന്നു. 9ഇത് നമുക്ക് ഇന്നത്തേ
ക്കുള്ള ഉദാഹരണമാണ്. ദൈവത്തെ ആരാധി
ച്ചിരുന്ന മനുഷ്യരെ ആന്തരീകമായി ശുദ്ധീകരി
ക്കുവാൻ കാഴ്ചകളും യാഗങ്ങളും ഉതകിയിരു
ന്നില്ല എന്ന് ഇതുവ്യക്തമാക്കുന്നു. തൻെറ ഹൃദയ
ത്തിൽ പരിപൂർണ്ണതയുള്ള ഒരു വ്യക്തിയെ
വാർത്തെടുക്കാൻ അത്തരം യാഗങ്ങൾക്കു കഴി
ഞ്ഞില്ല. 10ഈ കാഴ്ചകളും യാഗങ്ങളും ഭക്ഷണ
ത്തെയും പാനീയത്തെയും ആചാര ശുചീകര
ണത്തെയും കുറിച്ചുമാത്രമുള്ളതാണ്. അക്കാര്യ
ങ്ങൾ ഹൃദയത്തിനകത്തുള്ള കാര്യങ്ങളെക്കുറി
ച്ചല്ല പ്രത്യുത ശരീരത്തെക്കുറിച്ചുള്ള ചട്ടങ്ങ
ളാണ്. ദൈവത്തിൻെറ പുതിയ പാന്ഥാവുവ
രേക്കും തൻെറ ജനത്തിന് പിന്തുടരേണ്ട ചട്ടങ്ങ
ളാണ് ദൈവം നൽകിയത്.

### പുതിയനിയമത്തിനു വിധേയമായ ആരാധന

11എന്നാൽ ക്രിസ്തു മഹാപുരോഹിതനായി
നേരത്തേതന്നെ വന്നിരുന്നു. ഇപ്പോൾ നമു
ക്കുള്ള നല്ലതുകളുടെ മഹാപുരോഹിതനാണ്
അവൻ. ഇതര പുരോഹിതന്മാർ ശുശ്രൂഷ ചെ
യ്തിരുന്നതുപോലെയുള്ള കൂടാരത്തിൽ ക്രി
സ്തു ശുശ്രൂഷ ചെയ്യുന്നില്ല. ആ കൂടാരത്തിനെ
ക്കാൾ മെച്ചപ്പെട്ട സ്ഥലത്താണ് ക്രിസ്തു ശുശ്രൂ
ഷചെയ്യുന്നത്. ഇതു സമ്പൂർണ്ണമാണ്. ഇത്
മനുഷ്യനിർമ്മിതമല്ല. ഇത് ഈ സൃഷ്ടിക്കപ്പെട്ട
ലോകത്തിൻേറതുമല്ല. 12ക്രിസ്തു ഒരിക്കലേ
അതിവിശുദ്ധസ്ഥലത്തു പ്രവേശിച്ചുള്ളൂ.
എക്കാലത്തേക്കായും അതു മതിയായിരുന്നു.
ക്രിസ്തു അതിവിശുദ്ധസ്ഥലത്തേക്കു പ്രവേ
ശിച്ചത് സ്വരക്തത്താലാണ്. അല്ലാതെ കോലാ
ടുകളുടെയോ കാളക്കിടാക്കളുടേയോ രക്തത്താ
ലല്ല. ക്രിസ്തു അവിടേക്കു പ്രവേശിക്കുകയും
നമുക്കുവേണ്ടി നിത്യമായ സ്വാതന്ത്ര്യം തരു
കയും ചെയ്തു. 13ആരാധനാ സ്ഥലത്തേക്ക്
പ്രവേശിക്കാൻ മതിയായ ശുദ്ധത ഇതുവരെയും
ഇല്ലാത്തവരുടെമേൽ കോലാടിൻെറയും കാള
യുടെയും രക്തവും ഗോചാരവും വിതറി. ആ
രക്തവും ചാരവും അവരെ വീണ്ടും ശുദ്ധരാക്കി.
അതു ശരീരത്തെ മാത്രമായി ശുദ്ധമാക്കി. 14അതി
നാൽ തീർച്ചയായും ക്രിസ്തുവിൻെറ രക്ത
ത്തിനു കൂടുതൽ പ്രവർത്തിക്കുവാൻ സാധി

ക്കും. ദൈവത്തിനു ഒരു പരിപൂർണ്ണ യാഗമായ്,
തൻെറ ശാശ്വതാത്മാവിലൂടെ ക്രിസ്തു സ്വയം
അർപ്പിച്ചു. നാം ചെയ്ത എല്ലാ ദുഷ്കർമ്മ
ങ്ങളിൽനിന്നും അവൻെറ രക്തം നമ്മെ പൂർണ്ണ
മായി ശുദ്ധീകരിക്കും. നമ്മുടെ മന:സാക്ഷിക
ളെപ്പോലും അവൻെറ രക്തം ശുദ്ധമാക്കും. ജീവി
ക്കുന്ന ദൈവത്തെ സേവിക്കത്തക്കവിധം നാം
ശുദ്ധരാക്കപ്പെടും.

15അതിനാൽ ക്രിസ്തു തൻെറ ജനത്തിനായി
ദൈവത്തിൽനിന്നു ഒരു പുതിയനിയമം കൊ
ണ്ടുവന്നു. ദൈവത്താൽ വിളിക്കപ്പെട്ട ജനങ്ങ
ൾക്ക് അവൻ വാഗ്ദാനം ചെയ്ത കാര്യങ്ങൾ
ലഭിക്കത്തക്കവിധമാണ് ക്രിസ്തു ആ പുതിയ
നിയമം കൊണ്ടുവന്നത്. ദൈവജനത്തിന് ആ
കാര്യങ്ങൾ എന്നേക്കും ലഭ്യമാകും. പഴയനിയമ
ത്തിനു കീഴിൽ ജീവിച്ചിരുന്ന ജനത്തിൻെറ
പാപങ്ങളുടെ പരിഹാരത്തിന് ക്രിസ്തു മരിച്ച
തിനാലാണ് അവർക്ക് ആ കാര്യങ്ങൾ ലഭ്യമാ
ക്കാൻ കഴിയുന്നത്.

16ഒരുവൻ മരിക്കുമ്പോൾ ഒരു വിൽപത്രം അവ
ശേഷിപ്പിച്ചാൽ വിൽപത്രം എഴുതിയ ആൾ
മരിച്ചു എന്ന് ജനങ്ങൾ തെളിയിക്കണം. 17വിൽ
പത്രം എഴുതിയ ആൾ ജീവിച്ചിരിക്കുമ്പോൾ
അത് പ്രാവർത്തികമാകയില്ല. വിൽപത്രം
അയാളുടെ മരണശേഷമേ ഉപയോഗപ്പെടു
ത്താൻ സാധിക്കുകയുള്ളൂ. 18ദൈവവും അവ
ൻെറ ജനങ്ങളും തമ്മിലുള്ള ആദ്യത്തെ നിയമ
ത്തിൻെറ കാര്യവും അതു തന്നെ. നിയമം പ്രാവ
ർത്തികമാകുന്നതിന് മുൻപ് മരണം നടന്നിരി
ക്കണം. 19ആദ്യം മോശെ ന്യായപ്രമാണത്തി
ലുള്ള എല്ലാ കല്പനകളും ജനതയ്ക്ക് വിശദീക
രിച്ചു കൊടുത്തു. പിന്നീട് മോശെ പശുക്കിടാ
ക്കളുടെ രക്തമെടുത്ത് വെള്ളവുമായി
കലർത്തി. പിന്നീട് ആ ന്യായപ്രമാണപുസ്ത
കത്തിലും എല്ലാ ജനങ്ങളുടെമേലും രക്തവും
ജലവും തളിക്കാനായി ചുവപ്പുകമ്പിളിയും
ഈസോപ്പും അവൻ ഉപയോഗിച്ചു. 20പിന്നീട്,
“നിങ്ങൾ പിന്തുടരാൻ ദൈവം ആവശ്യപ്പെട്ട
നിയമത്തെ ഉറപ്പിക്കുന്ന രക്തമാണ് ഇത്-
നിങ്ങൾ പിൻതുടരണമെന്ന് ദൈവം കല്പിച്ച
നിയമം ഇതാണ്”* എന്നും മോശെ പറഞ്ഞു.
21ഇതേരീതിയിൽ മോശെ വിശുദ്ധകൂടാരത്തിനു
മുകളിലും രക്തം തളിച്ചു. ആരാധനയിൽ ഉപ
യോഗിച്ച സകല വസ്തുക്കളിന്മേലും അവൻ
ആ രക്തം തളിച്ചു. 22ഏതാണ്ട് എല്ലാം തന്നെ
രക്തത്താൽ ശുദ്ധീകരിക്കപ്പെടണമെന്ന് ന്യായ
പ്രമാണം പറയുന്നു. രക്തം കൂടാതെ പാപം
ശുദ്ധീകരിക്കപ്പെടില്ല.

## ക്രിസ്തുവിൻെറ യാഗം പാപത്തെ നീക്കി

23സ്വർഗ്ഗത്തിലുള്ള യഥാർത്ഥ കാര്യങ്ങളുടെ
പകർപ്പാണ് ഇക്കാര്യങ്ങൾ. ഈ പകർപ്പുകള
ത്രയും മൃഗയാഗത്താൽ ശുദ്ധീകരിക്കപ്പെടണമാ
യിരുന്നു. എന്നാൽ സ്വർഗ്ഗത്തിലുള്ള യഥാർത്ഥ
കാര്യങ്ങൾക്ക് ഇതിലും മെച്ചമായ യാഗം ആവ
ശ്യമുണ്ട്. 24ക്രിസ്തു അതിവിശുദ്ധസ്ഥലത്തേ
ക്കുപോയി. എന്നാൽ മനുഷ്യനിർമ്മിതമായ
അതിവിശുദ്ധസ്ഥലത്തേക്ക് ക്രിസ്തു പ്രവേ
ശിച്ചില്ല. ആ അതിവിശുദ്ധസ്ഥലം യഥാർത്ഥ
ത്തിലുള്ള അതിവിശുദ്ധസ്ഥലത്തിൻെറ പകർ
പ്പുമാത്രമാണ്. ക്രിസ്തു സ്വർഗ്ഗത്തിലേക്കു
തന്നെ പോയി. ഇപ്പോൾ ക്രിസ്തു നമ്മെ
സഹായിക്കാൻ അവിടെ ദൈവമുമ്പാകെ
യാണ്. 25മഹാപുരോഹിതൻ വർഷത്തിലൊരി
ക്കൽ അതിവിശുദ്ധസ്ഥലത്തു പ്രവേശിക്കും.
അവൻ വഴിപാടിനായി കൂടെ രക്തവും എടു
ക്കും. എന്നാൽ ക്രിസ്തു ചെയ്തതുപോലെ
അവൻ സ്വരക്തം അർപ്പിക്കുന്നില്ല. ക്രിസ്തു
സ്വർഗ്ഗത്തിലേക്കു പ്രവേശിച്ചത് മഹാപുരോ
ഹിതൻ രക്തം കൊണ്ട് വീണ്ടും വീണ്ടും ശുദ്ധീ
കരണം നടത്തിയതു പോലെ പലതവണ
സ്വയാർപ്പണം ചെയ്യുവാനല്ല. 26ക്രിസ്തു പല
പ്രാവശ്യം സ്വയം അർപ്പിച്ചിരുന്നെങ്കിൽ ലോക
സൃഷ്ടി മുതൽ അവൻ പലതവണ കഷ്ടം
സഹിക്കേണ്ടത് ആവശ്യമായി വരുമായിരുന്നു.
എന്നാൽ ഒരിക്കൽമാത്രം വരികയും ഒരിക്കൽ
മാത്രം സ്വയം അർപ്പിക്കുകയും ചെയ്തു. ആ
ഒരുപ്രാവശ്യം സകല കാലത്തേക്കും മതിയായ
താണ്. ലോകം അതിൻെറ അവസാനത്തെ
സമീപിച്ചു കൊണ്ടിരുന്നപ്പോഴാണ് ക്രിസ്തു
വന്നത്. എല്ലാ പാപത്തെയും ഇല്ലാതാക്കാ
നായി ഒരു യാഗമായി സ്വയം അർപ്പിക്കാനാണ്
ക്രിസ്തു കാലങ്ങളുടെ അന്ത്യഘട്ടത്തിൽ
വന്നത്. 27എല്ലാ വ്യക്തിയും ഒരിക്കൽ മരിക്കണം.
അതിനുശേഷം അവൻ ദൈവത്താൽ വിധിക്ക
പ്പെടും. 28ഇതുപോലെ തന്നെ അനേകരുടെ
പാപങ്ങൾ ഇല്ലാതാക്കുവാനായി ക്രിസ്തു
ഒരിക്കൽ സ്വയം യാഗമായർപ്പിച്ചു. ക്രിസ്തു
രണ്ടാമതൊരിക്കൽ വരും. പക്ഷേ ജനങ്ങളുടെ
പാപത്തിനു വേണ്ടിയല്ല. അവനുവേണ്ടി കാ
ത്തിരിക്കുന്ന ജനങ്ങൾക്ക് മോക്ഷം നൽകുവാ
നായിട്ടാണ് ക്രിസ്തു രണ്ടാമതു വരുന്നത്.

## ക്രിസ്തുവിൻെറ യാഗം നമ്മെ പരിപൂർണ്ണരാക്കും

10 ഭാവികാലത്തിൽ ആഗതമാകുന്ന നല്ല
കാര്യങ്ങളുടെ ഒരു അവ്യക്ത ചിത്രമേ
ന്യായപ്രമാണം നൽകിയുള്ളൂ. എന്നാൽ യഥാ
ർത്ഥ കാര്യങ്ങളുടെ ഒരു വ്യക്തമായ ചിത്രം
ന്യായപ്രമാണം തരുന്നില്ല. കൊല്ലംതോറും
അതേ യാഗം തന്നെ അർപ്പിക്കുവാനായി ന്യായ
പ്രമാണം ജനത്തോടു പറയുന്നു. ദൈവത്തെ
ആരാധിക്കുവാനായി വരുന്ന ജനങ്ങൾ ഈ
യാഗങ്ങൾ വീണ്ടും അർപ്പിച്ചുകൊണ്ടിരിക്കുന്നു.
എന്നാൽ ന്യായപ്രമാണത്തിന് ആ ജനങ്ങളെ
ഒരിക്കലും പൂർണ്ണരാക്കാൻ സാധിക്കില്ല. 2ന്യായ
പ്രമാണത്തിന് ജനങ്ങളെ പൂർണ്ണരാക്കാൻ കഴി
യുമായിരുന്നെങ്കിൽ ആ യാഗങ്ങൾ നേരത്തേ
തന്നെ നിർത്തുമായിരുന്നു. ആ ജനങ്ങൾ അവ
രുടെ പാപങ്ങളിൽനിന്നു ശുദ്ധമാകുമായിരുന്നു.
അവരുടെ പാപങ്ങളുടെ പേരിൽ ഇപ്പോഴും
അവർക്ക് കുറ്റബോധം തോന്നില്ലായിരുന്നു.
എന്നാൽ ന്യായപ്രമാണത്തിന് അതൊന്നും
സാധിക്കില്ല. 3അവരുടെ യാഗങ്ങൾ എല്ലാവർ
ഷവും അവരുടെ പാപങ്ങളെ ഓർമ്മിപ്പിക്കുന്നു.
4കാരണം കാളകളുടെയോ കോലാടുകളു
ടെയോ രക്തത്തിന് പാപം ഇല്ലാതാക്കാൻ കഴി
കയില്ല.

5അതിനാൽ ക്രിസ്തു ഭൂമിയിലേക്കു വന്ന
പ്പോൾ ഇങ്ങനെ പറഞ്ഞു,

“ദൈവം യാഗങ്ങളോ വഴിപാടുകളോ ആഗ്ര
ഹിച്ചില്ല. എന്നാൽ നീ എനിക്കായി ഒരു ശരീരം
ഒരുക്കി.

6മൃഗങ്ങളെ കൊന്നോ ദഹിപ്പിച്ചോ ഉള്ള യാഗ
ങ്ങളിൽ നീ പ്രീതനായില്ല. പാപം ഇല്ലാതാക്കു
വാൻ വേണ്ടിയുള്ള യാഗങ്ങളിൽ നീ സംപ്രീത
നായില്ല.

---

**“നിങ്ങൾ ... ഇതാണ്”** ഉദ്ധരണി പുറ. 28:4.

7അപ്പോൾ ഞാൻ പറഞ്ഞു, ‘ഇതാ ഞാൻ,
ദൈവമേ, നീ ആഗ്രഹിക്കുന്ന കാര്യങ്ങൾക്കായി
ട്ടാണ് ഞാൻ വന്നിരിക്കുന്നത്. ഇങ്ങനെയാണ്
ന്യായപ്രമാണത്തിൽ എന്നെക്കുറിച്ച് എഴുത
പ്പെട്ടിട്ടുള്ളത്.” *സങ്കീർത്തനങ്ങൾ 40:6-8*

8ഈ തിരുവെഴുത്തിൽ ക്രിസ്തു ആദ്യം പറ
ഞ്ഞു,“നീ യാഗങ്ങളും വഴിപാടുകളും ആഗ്രഹി
ക്കുന്നില്ല. പാപത്തെ ഇല്ലാതാക്കുവാൻ വേണ്ടി
യുള്ള യാഗങ്ങളിലോ മൃഗങ്ങളെ കൊന്നോ ദഹി
പ്പിച്ചോ ഉള്ള യാഗങ്ങളിലോ നീ പ്രീതനാ
യില്ല.” *(ഈ യാഗങ്ങളെല്ലാം ന്യായപ്രമാണ
കല്പനയാണ്.) 9അപ്പോൾ ക്രിസ്തു പറഞ്ഞു,
“ദൈവമേ, ഇതാ ഞാൻ, നിന്റെ ഇഷ്ടം ചെയ്യു
വാൻ ഞാൻ വന്നിരിക്കുന്നു.” അതിനാൽ
ദൈവം പഴയ ആ യാഗസമ്പ്രദായം നിർ
ത്തിയിട്ട് തന്റെ പുതിയ പാത തുടങ്ങി.
10ദൈവം ചെയ്യണമെന്നാഗ്രഹിച്ച കാര്യങ്ങൾ
അവൻ ചെയ്തു. അതു കൊണ്ടാണ് ക്രിസ്തു
വിന്റെ ശരീരയാഗത്താൽ നാം ശുദ്ധരാക്കപ്പെ
ട്ടത്. ക്രിസ്തു ഒരിക്കൽ ആ യാഗം നടത്തി-
എക്കാലത്തേക്കും അതു മതി.
11എല്ലാ ദിവസവും പുരോഹിതർ നിന്ന് മതാ
നുഷ്ഠാനം നടത്തുന്നു. പുരോഹിതർ അതേ
യാഗങ്ങൾ വീണ്ടും വീണ്ടും അർപ്പിക്കുന്നു.
എന്നാൽ ആ യാഗങ്ങൾക്ക് ഒരിക്കലും പാപം
പരിഹരിക്കാനാവില്ല. 12എന്നാൽ ക്രിസ്തു ഒരു
യാഗമർപ്പിച്ചു. എക്കാലത്തേക്കും അതു മതി
യായിരുന്നു. പിന്നീട് ക്രിസ്തു ദൈവത്തിന്റെ
വലതു ഭാഗത്തു ഇരുന്നു. 13അവന്റെ ശത്രുക്കൾ
അവന്റെ പാദപീഠമാകുവോളം* ക്രിസ്തു
അവിടെ കാത്തിരുന്നു. 14ഒരു യാഗത്തിലൂടെ
തന്റെ ജനതയെ ക്രിസ്തു നിത്യമായി
പൂർണ്ണരാക്കി. വിശുദ്ധരാക്കപ്പെടുന്നവർ അവ
രാണ്.
15ഇതിനെക്കുറിച്ച് പരിശുദ്ധാത്മാവും
നമ്മോട് ഇങ്ങനെ പറയുന്നു,
16“ഇതാണ്, ഭാവിയിൽ ഞാൻ എന്റെ ജനവു
മായി ചെയ്യുന്ന നിയമം എന്നു കർത്താവ്
പറയുന്നു. ഞാൻ എന്റെ ന്യായപ്രമാണം അവ
രുടെ ഹൃദയങ്ങളിൽ നിക്ഷേപിക്കും. ഞാൻ
എന്റെ ന്യായപ്രമാണം അവരുടെ മനസ്സു
കളിലെഴുതും.” *യിരെമ്യാവ് 31:33*

17അതിനുശേഷം അവൻ പറയുന്നു. “അവ
രുടെ ദുഷ്കർമ്മങ്ങളും പാപങ്ങളും ഞാൻ ക്ഷമി
ക്കും. ഞാനാക്കാര്യങ്ങൾ ഒരിക്കലും സ്മരിക്ക
യില്ല.” *യിരെമ്യാവ് 31:34*

18ഈ കാര്യങ്ങളെല്ലാം ക്ഷമിക്കപ്പെട്ടതിനു
ശേഷം പാപപരിഹാരത്തിനായി മറ്റൊരു യാഗ
ത്തിന്റെ ആവശ്യമില്ല.

### ദൈവത്തിന് സമീപം വരിക

19അതിനാൽ സഹോദരരേ അതിവിശുദ്ധ
സ്ഥലത്തേക്ക് പ്രവേശിക്കാൻ നാം സർവ്വ
സ്വതന്ത്രരാണ്. യേശുവിന്റെ രക്തം കാരണം
പേടി കൂടാതെ നമുക്കിതു ചെയ്യാം. 20യേശു
നമുക്കായി തുറന്ന പുതിയ പാതയിലൂടെ നമു
ക്കു പ്രവേശിക്കാം. അതൊരു ജീവനുള്ള പാത
യാണ്. ഈ പുതിയപാത ക്രിസ്തുവിന്റെ ശരീ
രമാകുന്ന തിരശ്ശീല വഴിയാണ്. 21ദൈവാലയ
ത്തെ ഭരിക്കുന്ന ഒരു മഹാപുരോഹിതൻ നമു
ക്കുണ്ട്. 22നമ്മുടെ ഹൃദയങ്ങൾ കുറ്റബോധത്തിൽ
നിന്നും നിർമ്മലീകരിക്കപ്പെടുകയും മുക്തീകരി
ക്കപ്പെടുകയും ചെയ്തിരിക്കുന്നു. ശുദ്ധജല
ത്താൽ നമ്മുടെ ശരീരം കഴുകി വൃത്തിയാക്ക
പ്പെട്ടിരിക്കുന്നു. അതിനാൽ വിശ്വാസം കൊണ്ടു
റച്ചതും ആത്മാർത്ഥതയുള്ള ഹൃദയവുമായി ദൈ
വത്തിനരികിലേക്കു വരിക. 23നമുക്കുള്ള പ്രത്യാ
ശയെ നാം മുറുകെ പിടിക്കണം. നമ്മുടെ
പ്രത്യാശയെക്കുറിച്ച് മറ്റുള്ളവരോട് ഒരിക്കലും
പറയാതിരിക്കരുത് എന്തുകൊണ്ടെന്നാൽ
ദൈവം അവന്റെ വാഗ്ദാനങ്ങൾ നിറവേറ്റു
ന്നതിൽ വിശ്വസ്തനാണ്.

### പരസ്പരം സഹായിച്ചു ശക്തരാകുക

24പരസ്പരം സ്നേഹിക്കുന്നതിനും നന്മ ചെ
യ്യുന്നതിനും എങ്ങനെ എല്ലാവരെയും പ്രോ
ത്സാഹിപ്പിക്കാം എന്നും നമ്മൾ ചിന്തിക്കണം.
25ചില ആളുകൾ ചെയ്യുന്നതു പോലെ ഒന്നിച്ചു
ള്ള കൂടിവരവുകൾ ഉപേക്ഷിക്കാതിരിക്കുക.
കൂടിവരവുകൾ എല്ലാവരെയും പ്രോത്സാഹി
പ്പിക്കുകയും അതുവഴി സ്വയം ശക്തി ആർജിക്കു
കയും ചെയ്യുക. അന്തിമദിനത്തിന്റെ വരവ്
നമ്മുടെ കൺമുന്നിലിരിക്കെ നാം ഇത് കൂടു
തൽ കൂടുതലായി ചെയ്യണം.

### ക്രിസ്തുവിൽ നിന്നു പിന്തിരിയരുത്

26സത്യം അറിഞ്ഞതിനു ശേഷവും പാപം
ചെയ്യുന്നതു തുടരാനാണു നാം തീരുമാനിക്കുന്ന
തെങ്കിൽ നമ്മുടെ പാപം പോക്കുവാനുള്ള
മറ്റൊരു യാഗവുമുണ്ടാകില്ല. 27നാം പാപം ചെ
യ്യുന്നതു തുടരുകയാണെങ്കിൽ, ആകെക്കൂടി നമു
ക്കുള്ളത് വിധി കാത്തിരിപ്പിലുള്ള ഭയവും
ദൈവത്തിനെതിരെ ജീവിച്ച എല്ലാവരേയും
നശിപ്പിക്കുന്ന കോപാഗ്നിയുമാണ്. 28മോശെ
യുടെ ന്യായപ്രമാണം അനുസരിക്കാൻ വിസ
മ്മതിച്ചവരും രണ്ടോ മൂന്നോ സാക്ഷികളുടെ
തെളിവാൽ കുറ്റക്കാരെന്നു കണ്ടുപിടിക്കപ്പെട്ട
അവർ ക്ഷമിക്കപ്പെട്ടില്ല, അവർ കൊല്ലപ്പെട്ടു.
29അതുകൊണ്ട് ദൈവത്തിന്റെ പുത്രനെതിരെ
തന്റെ വെറുപ്പു പ്രദർശിപ്പിക്കുന്നവനെതിരെ
എടുക്കേണ്ട നടപടിയെക്കുറിച്ചു നിങ്ങൾഎന്തു
വിചാരിക്കുന്നു? തീർച്ചയായും ആ മനുഷ്യൻ
കൂടുതൽ കഠിനമായ ശിക്ഷ അർഹിക്കുന്നു.
അതെ, പുതിയനിയമത്തിന്റെ രക്തത്തെ ആദ
രിക്കുവാൻ വിസമ്മതിക്കുന്നവന് കൂടുതൽ
കഠിനശിക്ഷകിട്ടണം. ആ രക്തം അവനെ ഒരി
ക്കൽ വിശുദ്ധീകരിച്ചു. ദൈവകൃപയുടെ പരിശു
ദ്ധാത്മാവിനോട് തന്റെ വെറുപ്പ് കാണിച്ചവൻ
കഠിനമായി ശിക്ഷിക്കപ്പെടണം. 30“ഞാൻ ജന
ങ്ങളെ അവരുടെ ദുഷ്കർമ്മങ്ങളുടെ പേരിൽ
ശിക്ഷിക്കും; ഞാനവരോടു പ്രതികാരം
ചെയ്യും,”* എന്നു ദൈവം പറഞ്ഞതായി നമു
ക്കറിയാം. “കർത്താവ് അവന്റെ ജനങ്ങളെ
വിധിക്കുമെന്നും”* ദൈവം പറഞ്ഞു.
31ജീവിക്കുന്ന ദൈവത്തിന്റെ കരങ്ങളിൽപ്പെ
ടുക എന്നത് പാപിയായ ഒരുവനെ സംബന്ധി
ച്ചിടത്തോളം ഭയാനകമായിരിക്കും.

---

**നീ യാഗങ്ങളും ... പ്രീതനായില്ല”** ഉദ്ധരണി സങ്കീ. 40:6.

**പാദപീഠമാക്കുക** അവന്റെ ശക്തിയിൻ കീഴിലാക്കുക.

**“ഞാൻ ... പ്രതികാരം ചെയ്യും”** ഉദ്ധരണി ആവ. 32:35.

**“കർത്താവ് ... വിധിക്കുമെന്നും”** ഉദ്ധരണി സങ്കീ. 135:14.

## ഉള്ള ധൈര്യവും സന്തോഷവും നഷ്ടപ്പെടുത്തരുത്

32സത്യം ബോദ്ധ്യമായ ആദ്യദിവസങ്ങളെ
ക്കുറിച്ച് ഓർക്കുക. പല കാരണങ്ങളാലും ഏറെ
ക്ലേശിച്ചു എങ്കിലും നിങ്ങൾ വിശ്വാസത്തിൽ
ഉറച്ചു നിന്നു. 33ചിലപ്പോൾ ജനങ്ങൾ നിങ്ങ
ളോട് വെറുപ്പു നിറഞ്ഞ കാര്യങ്ങൾ പറയു
കയും പല ആൾക്കാരുടെയും മുമ്പിൽ വച്ച്
നിങ്ങളെ പീഢിപ്പിക്കുകയും ചെയ്തു. ചില
പ്പോൾ ഇതേപോലെ തന്നെ പീഢിതരായവരെ
നിങ്ങൾ സഹായിച്ചു. 34അതെ, നിങ്ങൾ കാരാ
ഗൃഹത്തിൽ ആയിരുന്നവരെ സഹായിക്കുകയും
അവരുടെ സഹനങ്ങളിൽ പങ്കാളികളാകുകയും
ചെയ്തു. നിങ്ങൾക്കവകാശപ്പെട്ട സ്വത്തുക്കൾ
കൂടി അവർ എടുത്തുകൊണ്ടു പോയപ്പോഴും
നിങ്ങൾ സന്തോഷത്തിൽ നിലനിന്നു. എന്നും
നിലനിൽക്കുന്നമെച്ചപ്പെട്ട കാര്യങ്ങൾ നിങ്ങൾ
ക്കുണ്ട് എന്നറിയാവുന്നതുകൊണ്ട് നിങ്ങൾ
സന്തോഷപൂർവ്വം തുടർന്നു.

35അതിനാൽ നേരത്തേ ഉണ്ടായിരുന്ന ധൈര്യം
കൈവെടിയരുത്. നിങ്ങളുടെ ധൈര്യത്തിന്
സാഫല്യമായ പ്രതിഫലം ലഭിക്കും. 36നിങ്ങൾ
ക്ഷമാശീലരാകണം. ദൈവം നിങ്ങളിൽ നിന്നാ
ഗ്രഹിച്ച കാര്യങ്ങൾ നിങ്ങൾ ചെയ്തതിനു
ശേഷം അവൻ വാഗ്ദാനം ചെയ്ത കാര്യങ്ങൾ
നിങ്ങൾക്കു കിട്ടും. 37അല്പകാലത്തിനുള്ളിൽ,

"വരാനിരിക്കുന്നവൻ വരും. അവൻ താമസി
ക്കയില്ല.

38എന്റെ മുമ്പാകെ നേരുള്ളവൻ അവന്റെ
വിശ്വാസത്തിന്റെ ബലത്തിന്മേൽ ജീവിക്കും.
എന്നാൽ അവൻ ഭീതിയിൽ പിന്തിരിയുകയാ
ണെങ്കിൽ ഞാനവനിൽ പ്രീതനാകയില്ല."

*ഹബക്കൂക്ക് 2:3-4*

39എന്നാൽ നമ്മൾ പിന്തിരിഞ്ഞ് നശിക്കുന്ന
ജനമല്ല. അല്ല നാം വിശ്വാസമുള്ളവരും രക്ഷി
ക്കപ്പെട്ടവരുമായ ജനമാണ്.

## വിശ്വാസം

11 നാം പ്രത്യാശിക്കുന്ന വസ്തുക്കളെ സംബ
ന്ധിച്ച ഉറപ്പും, കാണുന്നില്ലെങ്കിലും അവ
യാഥാർത്ഥ്യം എന്ന് അറിയുന്നതുമാണ്
വിശ്വാസം. 2പണ്ട് ജീവിച്ചിരുന്നവരിൽ ദൈവം
പ്രസാദിച്ചത് അവരിൽ ഇത്തരം വിശ്വാസം
ഉണ്ടായിരുന്നതുകൊണ്ടാണ്.

3ദൈവം തന്റെ കല്പനയാലാണ് ഈ ലോകം
സൃഷ്ടിച്ചതെന്നു മനസ്സിലാക്കുവാൻ വിശ്വാസം
നമ്മെ സഹായിക്കും. അദൃശ്യമായതെന്തോ
അതിൽനിന്നാണ് ദൃശ്യമായതിനെ സൃഷ്ടിച്ച
തെന്നാണ് ഇതർത്ഥമാക്കുന്നത്.

4കയീനും ഹാബേലും ദൈവത്തിനു യാഗ
മർപ്പിച്ചിരുന്നു. എന്നാൽ ഹാബേലിനു ദൈവ
ത്തിൽ വിശ്വാസം ഉണ്ടായിരുന്നതുകൊണ്ട് കൂടു
തൽ മെച്ചപ്പെട്ട യാഗം അവൻ ദൈവത്തിനർ
പ്പിച്ചു. ഹാബേലിന്റെ നിവേദ്യത്തിൽ താൻ
പ്രീതനായെന്ന് ദൈവം പറഞ്ഞു. അവനു
വിശ്വാസം ഉണ്ടായിരുന്നതിനാൽ ദൈവം
ഹാബേലിനെ നല്ലവനെന്നു വിളിച്ചു. ഹാ
ബേൽ മരിച്ചു എന്നാലും അവന്റെ വിശ്വാസ
ത്തിലൂടെ അവൻ ഇപ്പോഴും സംസാരിക്കുന്നു.

5ഹാനോക്കിനെ ഈ ഭൂമിയിൽനിന്നും എടു
ത്തുകൊണ്ടു പോയി. അവൻ ഒരിക്കലും മരി
ച്ചില്ല. മുകളിലേക്ക് എടുക്കപ്പെടുന്നതിനു മുൻ
പുതന്നെ ഹനോക്ക് ദൈവത്തെ പ്രീതിപ്പെടു
ത്തിയവനായിരുന്നു എന്നാണ് തിരുവെഴുത്ത്
പറയുന്നത്. പിന്നീട് ജനങ്ങൾക്ക് ഹനോക്കിനെ
കണ്ടെത്താൻ കഴിഞ്ഞില്ല. കാരണം ദൈവം
തന്നോടുകൂടിയായിരിക്കേണ്ടതിനു ഹനോ
ക്കിനെ എടുത്തുകൊണ്ടു പോയി. വിശ്വാസം
ഉണ്ടായിരുന്നതിനാലാണ് അവനിതു സംഭവി
ച്ചത്. 6വിശ്വാസം ഇല്ലാതെ ഒരുവന് ദൈവത്തെ
പ്രീതിപ്പെടുത്താൻ സാധിക്കയില്ല. ദൈവത്തി
ലേക്കുവരുന്ന ഏതൊരുവനും ദൈവത്തിന്റെ
ആസ്തിത്വത്തിൽ വിശ്വസിക്കണം. ദൈവത്തി
ലേക്കുവരുന്ന ഏതൊരുവനും ദൈവത്തെ സത്യ
മായും കണ്ടെത്താനാഗ്രഹിക്കുന്നവന് ദൈവം
പ്രതിഫലം കൊടുക്കുമെന്ന് വിശ്വസിക്കണം.

7അതുവരെയും കണ്ടിട്ടില്ലാത്ത കാര്യങ്ങളെ
ക്കുറിച്ച് നോഹ ദൈവത്താൽ താക്കീതു ചെയ്യ
പ്പെട്ടു. എന്നാൽ നോഹയ്ക്ക് ദൈവത്തോടു
വിശ്വാസവും ആദരവും ഉണ്ടായിരുന്നു. അതി
നാൽ അവൻ ഒരു പെട്ടകം തന്റെ കുടുംബ
ത്തിന്റെ രക്ഷക്കായി നിർമ്മിച്ചു. ഉറച്ച വിശ്വാ
സത്താൽ നോഹ ലോകത്തിന്റെ തിന്മ ലോക
ത്തിനു തന്നെ കാട്ടിക്കൊടുത്തു. വിശ്വാസം
വഴി ദൈവമുമ്പാകെ നീതീകരിക്കപ്പെട്ടവരിൽ
ഒരുവനാണ് നോഹ.

8അബ്രാഹാമിനു വാഗ്ദാനം ചെയ്ത സ്ഥല
ത്തേക്കു ദൈവം അബ്രാഹാമിനെ വിളിച്ചു.
ആസ്ഥലം എവിടെയാണെന്നു അബ്രാഹാമിനു
അറിവില്ലായിരുന്നു. എന്നാൽ അബ്രാഹാം ദൈ
വത്തെ അനുസരിക്കുകയും യാത്ര തുടങ്ങു
കയും ചെയ്തു. കാരണം അബ്രാഹാമിനു
വിശ്വാസം ഉണ്ടായിരുന്നു. 9ദൈവം അവനു
വാഗ്ദാനം ചെയ്ത രാജ്യത്ത് അബ്രാഹാം താമ
സിച്ചു. അബ്രാഹാം ഒരു സന്ദർശകനെപ്പോലെ
അവിടെ താമസിച്ചു. അബ്രാഹാമിനു വി
ശ്വാസം ഉള്ളതുകൊണ്ടാണ് ഇത് ചെയ്തത്.
യിസ്ഹാക്കിനോടും യാക്കോബിനോടും കൂടെ
അബ്രാഹാം കൂടാരങ്ങളിൽ താമസിച്ചു. യിസ്
ഹാക്കിനും യാക്കോബിനും ദൈവത്തിൽനിന്ന്
അതേ വാഗ്ദാനം ലഭിച്ചു. 10ദൈവത്തിന്റെ
പദ്ധതിയനുസരിച്ചുള്ള യഥാർത്ഥ അടിത്തറ
യുള്ള നഗരത്തിനു വേണ്ടി അവൻ കാത്തിരിക്കു
കയായിരുന്നു.

11കുട്ടികളുണ്ടാകാൻ പറ്റാത്തവിധം അബ്രാ
ഹാം വയസ്സനായിരുന്നു. സാറാ വന്ധ്യയായി
രുന്നു. എന്നാൽ അബ്രാഹാമിനു വിശ്വാസം
ഉണ്ടായിരുന്നു. അതിനാൽ ദൈവം അവരെ കുട്ടി
കളുള്ളവരാകാൻ കഴിവുള്ളവരാക്കി. അവൻ
വാഗ്ദാനം ചെയ്ത കാര്യങ്ങൾ ചെയ്യുന്നതിന്
അബ്രാഹാം ദൈവത്തിൽ ശരണം അർപ്പിച്ചു.
12ഈ മനുഷ്യൻ പ്രായാധിക്യത്താൽ മൃതപ്രായ
നായിരുന്നു. എന്നാൽ ആ ഒരു മനുഷ്യനിൽ
നിന്നുമാണ് ആകാശത്തിലെ നക്ഷത്രങ്ങൾ
പോലെ സന്തതികൾ ഉണ്ടായത്. കടൽത്തീര
ത്തെ മണൽത്തരിപോലെ എണ്ണമറ്റവിധം ആളു
കൾ അവനിൽനിന്ന് ഉണ്ടായി.

13ആ മഹാന്മാരായ മനുഷ്യരെല്ലാം മരണം
വരെ വിശ്വാസത്തിൽ ജീവിച്ചു. ദൈവം ജന
ത്തിന് വാഗ്ദാനം ചെയ്ത കാര്യങ്ങൾ ഒന്നും
അവർക്കുകിട്ടിയില്ല. ഭാവിയിൽവരാനിരിക്കുന്ന
കാര്യങ്ങളുടെ മനോരൂപത്തിൽ ദൃഷ്ടിയൂന്നി
അവർ സന്തുഷ്ടരായി. ഈ ലോകത്തിലെ
വെറും അപരിചിതരും സന്ദർശകരുമാണ് തങ്ങ
ളെന്ന സത്യം അവർ അംഗീകരിക്കുകയും അവ
രുടെ സ്വന്തമായ രാജ്യത്തിനായി കാത്തിരിക്കു

കയും ചെയ്തു. **14**അവർ സന്ദർശകർ മാത്രമാ
ണെന്നു ഇവിടെ കാണിക്കപ്പെട്ടു. **15**അവർ ഉപേ
ക്ഷിച്ച രാജ്യത്തെക്കുറിച്ച് വിചാരിക്കുകയായി
രുന്നെങ്കിൽ അവർക്കു തിരികെപ്പോകാമായി
രുന്നു. **16**എന്നാൽ അക്കൂട്ടർ മെച്ചപ്പെട്ട ഒരുരാജ്യ
ത്തെ- സ്വർഗ്ഗീയ രാജ്യത്തെ ആകാംഷയോടെ
ഉറ്റുനോക്കുകയായിരുന്നു. അതിനാൽ അവരുടെ
ദൈവം എന്നു വിളിക്കപ്പെടുന്നതിൽ ദൈവം
ലജ്ജിതനായില്ല. അക്കൂട്ടർക്കായി ദൈവം ഒരു
നഗരം ഒരുക്കി.

**17-18**ദൈവം അബ്രാഹാമിന്റെ വിശ്വാസ
ത്തെ പരീക്ഷിച്ചു. ദൈവം അബ്രാഹാമിനോട്
യിസ്ഹാക്കിനെ ഒരു യാഗമായി നൽകാൻ
ആവശ്യപ്പെട്ടു. വിശ്വാസം ഉണ്ടായിരുന്നതു
കൊണ്ട് അബ്രാഹാം അനുസരിച്ചു. അബ്രാഹാ
മിന് നേരത്തേ തന്നെ ദൈവത്തിൽനിന്നു
വാഗ്ദാനങ്ങൾ കിട്ടിയിരുന്നു. "യിസ്ഹാക്കിലൂ
ടെയാണ് നിന്റെ സന്തതികൾ വരുന്നത്"
എന്നും ദൈവം നേരത്തേ തന്നെ അബ്രാഹാമി
നോട് പറഞ്ഞിരുന്നു. എന്നാൽ അബ്രാഹാം
തന്റെ ഏകമകനെ അർപ്പിക്കുവാൻ തയ്യാറുമാ
യിരുന്നു. വിശ്വാസം ഉള്ളതു കൊണ്ടാണ്
അബ്രാഹാം ഇതു ചെയ്തത്. **19**ദൈവത്തിന്
മരണത്തിൽനിന്നു ജനങ്ങളെ ഉയിർപ്പിക്കാ
മെന്ന് അബ്രാഹാം വിശ്വസിച്ചു. യഥാർത്ഥ
ത്തിൽ യിസ്ഹാക്കിനെ കൊല്ലുന്നതിൽനിന്നും
ദൈവം അബ്രാഹാമിനെ തടഞ്ഞപ്പോൾ
അബ്രാഹാമിന് യിസ്ഹാക്കിനെ മരണത്തിൽ
നിന്നും തിരികെ കിട്ടിയതുപോലായിരുന്നു.

**20**യിസ്ഹാക്ക് യാക്കോബിന്റെ ഭാവിയേയും
ഏശാവിന്റെ ഭാവിയേയും അനുഗ്രഹിച്ചു.
യിസ്ഹാക്ക് ഇതു ചെയ്തത് അവനു വിശ്വാ
സമുണ്ടായിരുന്നതിനാലാണ്. **21**യാക്കോബ് മരി
ക്കാറായ സമയത്തു യോസേഫിന്റെ ഓരോ
മക്കളേയും അനുഗ്രഹിച്ചു. ഊന്നുവടിയിൽ
ഊന്നി അവൻ ദൈവത്തെ നമസ്കരിച്ചു.
യാക്കോബിനു വിശ്വാസം ഉണ്ടായിരുന്നതു
കൊണ്ടാണ് ഇതു ചെയ്തത്.

**22**യോസേഫ് മൃതപ്രായനായപ്പോൾ മിസ്രയീ
മിൽനിന്നു മാറുവാൻ തുടങ്ങിയ യെഹൂദരെ
ക്കുറിച്ച് സംസാരിച്ചു. തന്റെ ശരീരം എന്തു
ചെയ്യണമെന്ന് യോസേഫ് അവരോടു പറ
ഞ്ഞു. യോസേഫ് ഇതു പറഞ്ഞത് അവന്
വിശ്വാസം ഉണ്ടായിരുന്നതു കൊണ്ടാണ്.

**23**മോശെയുടെ ജനനത്തിനു ശേഷം മൂന്നു
മാസങ്ങളോളം അവന്റെ അപ്പനും അമ്മയും
കുട്ടിയെ ഒളിപ്പിച്ചു താമസിപ്പിച്ചു. വിശ്വാസം
മൂലമാണ് അവരിങ്ങനെ ചെയ്തത്. മാത്രമല്ല,
മോശെ സുമുഖനായ കുട്ടിയായിരുന്നു എന്ന്
അവർ കണ്ടു. ഫറവോന്റെ ആജ്ഞ ധിക്കരിക്കു
ന്നതിന് അവർക്കു ഭയമില്ലായിരുന്നു.

**24**മോശെ പുരുഷത്വത്തിലേക്ക് വളർന്നു. ഫറ
വോന്റെ പുത്രിയുടെ മകനെന്നു വിളിക്കപ്പെ
ടാൻ മോശെ വിസമ്മതിച്ചു. **25**പാപത്തിന്റെ
സുഖം ആസ്വദിക്കാൻ മോശെ കാംക്ഷിച്ചില്ല.
ആ സുഖങ്ങൾ വേഗം അവസാനിക്കും. അതിനു
പകരം, ദൈവജനത്തോടൊപ്പം ക്ലേശങ്ങൾ
സഹിക്കുന്നതു തിരഞ്ഞെടുത്തു. മോശെ ഇതു
ചെയ്തതും വിശ്വാസം കൊണ്ടാണ്. **26**മിസ്ര
യീമിന്റെ എല്ലാ നിധികളുള്ളവനാകുന്നതിലും
ക്രിസ്തുവിനുവേണ്ടി കഷ്ടം സഹിക്കുന്ന
താണ് നല്ലത് എന്നാണ് മോശെ വിചാരിച്ചത്.
ദൈവം അവനു നൽകുന്ന സമ്മാനത്തിനായി
കാത്തിരിക്കുകയായിരുന്നു മോശെ. **27**മോശെ
മിസ്രയീമിൽനിന്നു വിട്ടുപോന്നു. വിശ്വാസം
ഉള്ളതുകൊണ്ടാണ് അവൻ പാലായനം
ചെയ്തത്. ഫറവോന്റെ കോപത്തെ മോശെ
ഭയന്നില്ല. ആർക്കും കാണുവാൻ പറ്റാത്ത ദൈ
വത്തെ തനിക്കു കാണാമെന്നു കരുതി മോശെ
ദൃഢമായി തുടർന്നു.

**28**മോശെ പെസഹാ ഒരുക്കുകയും കട്ടളപ്പടി
യിൽ രക്തം തളിക്കുകയും ചെയ്തു. മരണ
ദൂതൻ യെഹൂദരുടെ ആദ്യജാതരെ കൊല്ലാ
തിരിക്കാനാണ് രക്തം വാതിൽപ്പടികളിൽ തളി
ച്ചത്. മോശെ വിശ്വാസത്താൽ ഇങ്ങനെ
ചെയ്തു.

**29**മോശെ നയിച്ച എല്ലാ ജനങ്ങളും ഒരു വരണ്ട
ഭൂമിയിലൂടെയെന്ന പോലെ ചെങ്കടലിലൂടെ
നടന്നു കയറി. അവർക്കു വിശ്വാസം ഉണ്ടായിരു
ന്നതു കൊണ്ടാണ് ഇതിനു കഴിവുണ്ടായത്.
മിസ്രയീമ്യരും ചെങ്കടൽ കടക്കുവാൻ ശ്രമിച്ചെ
ങ്കിലും അവർ മുങ്ങിപ്പോയി.

**30**ദൈവജനങ്ങളുടെ വിശ്വാസം നിമിത്തം
യെരീഹോയുടെ മതിലുകൾ തകർന്നു വീണു.
(യെരീഹോയുടെ മതിലുകൾക്കു ചുറ്റും ജന
ങ്ങൾ ഏഴു ദിവസം നടന്നതിനു ശേഷമാണ്
അതു തകർന്നു വീണത്.)

**31**വേശ്യയായ രാഹാബ് യിസ്രായേൽ ചാര
ന്മാരെ സ്വാഗതം ചെയ്യുകയും അവരെ സഹാ
യിക്കുകയും ചെയ്തു. അവളുടെ വിശ്വാസം
നിമിത്തം അനുസരിക്കാൻ വിസമ്മതിച്ചവരെ
പ്പോലെ അവൾ കൊല്ലപ്പെട്ടില്ല.

**32**ഞാനിനിയും കൂടുതൽ ഉദാഹരണങ്ങൾ
തരേണ്ടതുണ്ടോ? ഗിദ്യോൻ, ബാരാക്ക്,
ശിംശോൻ, യിപ്താഹ്, ദാവീദ്, ശമൂവേൽ
പ്രവാചകൻ തുടങ്ങിയവരെപ്പറ്റി എല്ലാം പറ
യാൻ എനിക്കു മതിയായ സമയമില്ല. **33**ആ
മനുഷ്യർക്കെല്ലാം ഉന്നതമായ വിശ്വാസം ഉണ്ടാ
യിരുന്നു. ആ വിശ്വാസംകൊണ്ട് അവർ രാജ്യ
ങ്ങളെ തോല്പിച്ചു. അവർ ശരിയായ കാര്യങ്ങൾ
ചെയ്യുകയും വാഗ്ദത്തം ചെയ്യപ്പെട്ടകാര്യങ്ങൾ
നേടുകയും ചെയ്തു. ചില മനുഷ്യർ വി
ശ്വാസം കൊണ്ട് സിംഹങ്ങളുടെ വായ് അടച്ചു.
**34**ചിലർ വൻ തീ അണയ്ക്കുകയും മറ്റു ചിലർ
വാളാൽ കൊല്ലപ്പെടുന്നതിൽനിന്നും രക്ഷപെ
ടുകയും ചെയ്തു. അവർ അതൊക്കെ ചെയ്തത്
വിശ്വാസം മൂലമാണ്. ബലഹീനർ അവരുടെ
വിശ്വാസം മൂലം ശക്തരാക്കപ്പെട്ടു. അവർ യുദ്ധ
ത്തിൽ ശക്തരാകുകയും മറ്റു സൈന്യങ്ങളെ
നശിപ്പിക്കുകയും ചെയ്തു. **35**മരിച്ചവരെ മരണ
ത്തിൽനിന്നും ഉയിർപ്പിച്ച് അവരുടെ കുടുംബ
ങ്ങളിലെ സ്ത്രീകൾക്കു തിരികെ നൽകി.
എന്നാൽ മറ്റു ചില ജനങ്ങൾ പീഢിപ്പിക്കപ്പെ
ടുകയും സ്വന്തം സ്വാതന്ത്ര്യം ഉപേക്ഷിക്കുകയും
ചെയ്തു. അവർ ഇങ്ങനെ ചെയ്തത് നല്ലൊരു
ജീവിതത്തിനായി മരണത്തിൽനിന്നും ഉയിർ
ത്തെഴുന്നേൽക്കുവാനാണ്. **36**ചില ആൾക്കാർ
കളിയാക്കപ്പെടുകയും മർദ്ദിക്കപ്പെടുകയും
ചെയ്തു. മറ്റു ചിലർ ബന്ധിതരായി കാരാ
ഗൃഹത്തിലടയ്ക്കപ്പെട്ടു. **37**ചിലർ കല്ലെറിഞ്ഞു
കൊല്ലപ്പെടുകയും മറ്റു ചിലർ രണ്ടായി മുറിക്ക
പ്പെടുകയും ചെയ്തു. അവർ വാളിനിരയാക്ക
പ്പെട്ടു. കോലാടിന്റെയും ചെമ്മരിയാടി
ന്റെയും തോലാണ് ചിലർ ധരിക്കുന്നത്. അവർ
പാവങ്ങളും പീഢിതരും അന്യരാൽ ഉപദ്രവിക്ക
പ്പെടുന്നവരും ആണ്. **38**ആ മഹത് വ്യക്തികൾക്ക്
ഇണങ്ങുന്നതല്ല ഈ ലോകം. ഇക്കൂട്ടർ മരുഭൂമി
കളിലും മലനിരകളിലും അലഞ്ഞു തിരിയു

ന്നവരും ഗുഹകളിലും മാളങ്ങളിലും വസിക്കുന്ന
വരുമാണ്.
39ഇവരെല്ലാം അവരുടെ വിശ്വാസത്തിൻെറ
പേരിൽ പ്രശസ്തരാണ്. എന്നാൽ ഇവരിലാ
ർക്കും തന്നെ ദൈവത്തിൻെറ മഹത്വാഗ്ദാനം
ലഭ്യമായില്ല. 40ദൈവം കൂടുതൽ മെച്ചമായ
കാര്യങ്ങൾ നമുക്കു തരുവാനായി പദ്ധതിയിട്ടു.
അപ്പോൾ അവരും പൂർണ്ണരാക്കപ്പെടും. പക്ഷേ
നമ്മോടൊപ്പം എന്നു മാത്രം.

## ക്രിസ്തുവിൻെറ മാതൃക നാം പിന്തുടരണം

12 നമുക്കു ചുറ്റുമായി അനേകം വിശ്വാസി
കളുണ്ട്. വിശ്വാസം എന്തെന്ന് അവരുടെ
ജീവിതം നമ്മോടു പറയുന്നു. അതിനാൽ നാം
അവരെപ്പോലെയാകണം. നമുക്കു മുൻപിലുള്ള
ഓട്ടം നാം ഓടിയേ തീരൂ. ക്ഷമയോടെ
എപ്പോഴും പരിശ്രമിക്കുകയും വേണം. നമ്മെ
തടയുന്ന എന്തിനെയും നാം ജീവിതത്തിൽ
നിന്നു എടുത്തു കളയണം. നമ്മെ നിഷ്പ്ര
യാസം പിടികൂടുന്ന പാപത്തിൽനിന്നും നാം
ഒഴിഞ്ഞു നിൽക്കണം. നാം എപ്പോഴും യേശു
വിൻെറ പാത പിൻതുടരണം. 2യേശു നമ്മുടെ
നായകനും അടിയുറച്ച വിശ്വാസത്തിൻെറ
ഉത്തമദൃഷ്ടാന്തവുമാണ്. കുരിശിൽ അവൻ
മരണം സഹിച്ചു. യേശു കുരിശിൻെറ നാണ
ക്കേട് ഒന്നുമല്ലാത്തുപോലെയാണ് ഏറ്റു വാങ്ങി
യത്. ദൈവം അവനു മുമ്പാകെവച്ച സന്തോഷം
കൊണ്ടാണ് അവൻ ഇതു ചെയ്തത്. ഇപ്പോൾ
അവൻ ദൈവത്തിൻെറ സിംഹാസനത്തിൻെറ
വലതു ഭാഗത്ത് ഉപവിഷ്ഠനായിരിക്കുന്നു.
3യേശുവിനെപ്പറ്റി വിചാരിക്കുക. പാപിക
ളായ ആൾക്കാർ അവനെതിരെ ദുഷ്കർമ്മങ്ങൾ
ചെയ്തുകൊണ്ടിരുന്നപ്പോഴും അവൻ ക്ഷമയു
ള്ളവനായിരുന്നു. നിങ്ങളും ക്ഷമാപൂർവ്വം പരി
ശ്രമിക്കണം എന്നതിനു വേണ്ടിയാണ് ക്രിസ്തു
ഇപ്രകാരം ചെയ്തത്.

## ദൈവം ഒരു പിതാവിനെപ്പോലെയാണ്

4നിങ്ങൾ പാപത്തിനെതിരെ സമരം ചെയ്തു
കൊണ്ടിരിക്കുകയാണ്. എന്നാലും മരണത്തെ
അഭിമുഖീകരിക്കേണ്ട അവസ്ഥയിൽ നിങ്ങൾ
ഇനിയും എത്തിയിട്ടില്ല. 5നിങ്ങൾ ദൈവപുത്ര
ന്മാരാണ്. അവൻ നിങ്ങളോട് ആശ്വാസ വച
നങ്ങൾ പറയുന്നു. നിങ്ങൾ ഈ വാക്കുകൾ
മറന്നു.
“എൻെറ മകനേ, ദൈവം നിന്നെ ശിക്ഷിക്കു
മ്പോൾ അത് ഫലശൂന്യമെന്നു വിചാരിക്കരുത്.
ദൈവം നിന്നെ തിരുത്തുമ്പോൾ നീ അധൈര്യ
പ്പെടരുത്. 6താൻ സ്നേഹിക്കുന്ന ഏവരെയും
തൻെറ മകനായി സ്വീകരിക്കുന്നവനെയും
കർത്താവ് ശിക്ഷിയ്ക്കും.”
*സദൃശ്യവാക്യങ്ങൾ3:1112*
7അതിനാൽ ആ കഷ്ടതകളെല്ലാം ഒരു പിതാ
വിൻെറ ശിക്ഷ പോലെ സ്വീകരിക്കുക. ഒരു
പിതാവ് മകനെ ശിക്ഷിക്കുന്നതു പോലെയാണ്
ദൈവം നിങ്ങളോട് ഈ കാര്യങ്ങൾ ചെയ്തത്.
8എല്ലാ കുട്ടികളും അവരുടെ പിതാവിനാൽ
ശിക്ഷിക്കപ്പെടണം. നിങ്ങൾ ശിക്ഷിക്കപ്പെടുന്നി
ല്ലെങ്കിൽ (എല്ലാ പുത്രന്മാരും ശിക്ഷിക്കപ്പെ
ടണം) നിങ്ങൾ യഥാർത്ഥ മക്കളോ സത്യത്തിൽ
പുത്രരോ അല്ല. 9നമുക്കേവർക്കും നമ്മെ
ശിക്ഷിച്ച പിതാവാണുള്ളത്. നമ്മുടെ പിതാ
ക്കളെ നാം ബഹുമാനിച്ചു. അതിനാൽ നമ്മുടെ
ആത്മാക്കളുടെ പിതാവിൻെറ ശിക്ഷണം നാം
ഏറ്റുവാങ്ങുക എന്നത് അതിലേറെ പ്രധാനപ്പെ
ട്ടതാണ്. അങ്ങനെ ചെയ്താൽ നാം ജീവിക്കും.
10ഭൂമിയിലുള്ള നമ്മുടെ പിതാക്കന്മാർ അല്പകാ
ലത്തേക്കാണു നമ്മെ ശിക്ഷിച്ചത്. അവർ
ഏറ്റവും നല്ലതെന്നു കരുതിയവിധമാണ് ശിക്ഷ
നടപ്പാക്കിയത്. നമ്മുടെ നന്മയ്ക്കായി ദൈവം
നമ്മെ ശിക്ഷിക്കുന്നു. ദൈവം വിശുദ്ധനായിരി
ക്കുന്നതുപോലെ നമ്മളും വിശുദ്ധർ ആകുന്നതി
നുവേണ്ടിയാണ് അവൻ നമ്മെ ശിക്ഷിക്കുന്നത്.
11ശിക്ഷണം നമുക്കു ലഭിക്കുമ്പോൾ നാം അതാ
സ്വദിക്കയില്ല. ശിക്ഷിതരാകുക എന്നതു വേദ
നാജനകമാണ്. എന്നാൽ ശിക്ഷയിൽനിന്നു നാം
പാഠമുൾക്കൊള്ളുമ്പോൾ നമുക്കു സമാധാനം
ഉണ്ടാകും. നാം നന്നായി ജീവിക്കാൻ തുടങ്ങി
എന്നുള്ളതാണ് അതിൻെറ കാരണം.

## ജീവിതരീതിയെക്കുറിച്ചു ശ്രദ്ധാലുക്കളാകുക

12നിങ്ങൾ ബലഹീനരായി. അതിനാൽ വീ
ണ്ടും നിങ്ങളെത്തന്നെ ശക്തിപ്പെടുത്തുക.
13നിങ്ങൾ രക്ഷിക്കപ്പെടുകയും നിങ്ങളുടെ
സ്വയ നന്മയ്ക്കുവേണ്ടി നിങ്ങളുടെ ബലഹീ
നത നിങ്ങളെ നഷ്ടപ്പെടുത്താതിരിക്കുകയും
ചെയ്യത്തക്കവണ്ണം നന്നായി ജീവിക്കുക.
14എല്ലാവരുമായി സമാധാനത്തിൽ കഴിയു
വാൻ ശ്രമിക്കുക. പാപരഹിതമായ ജീവിതം
നയിക്കുവാൻ ശ്രമിക്കുക. ഒരു വ്യക്തിയുടെ
ജീവിതം വിശുദ്ധമല്ലെങ്കിൽ അവൻ കർത്താ
വിനെ കാണില്ല. 15ദൈവകൃപയിൽനിന്നു
പിന്തിരിയുന്നവരെ തടഞ്ഞു നിർത്തുന്നതിൽ
ശ്രദ്ധിക്കുക. നിങ്ങളുടെ ഇടയിൽ ഒരുവനും
കയ്പുള്ള കളയെപ്പോലെ ആകാതിരിക്കുവിൻ.
കയ്പുള്ള കളയെപ്പോലെയുള്ള ഒരാൾ നിങ്ങ
ളുടെ കൂട്ടത്തെ നശിപ്പിക്കും. 16ലൈംഗിക
പാപം ചെയ്യാതിരിക്കാൻ എല്ലാവരും ശ്രദ്ധി
ക്കുക. ഏശാവിനെപ്പോലെ ദൈവത്തെ ഒരി
ക്കലും വിചാരിക്കാത്തവൻ ആകാതിരിക്കാൻ
ഓരോരുത്തരും ശ്രദ്ധാലുക്കളാകുവിൻ. അഗ്രജ
നായിരുന്ന ഏശാവിന് പിതാവിൽനിന്ന്
എല്ലാം പാരമ്പര്യാവകാശമായി കിട്ടുമായി
രുന്നു. എന്നാൽ ഒരൊറ്റ നേരത്തെ ഭക്ഷണത്തി
നുവേണ്ടി ഏശാവ് എല്ലാം വിറ്റു. 17ഏശാവ്
ഇതു ചെയ്തതിനുശേഷം, പിതാവിൻെറ അനു
ഗ്രഹം ആഗ്രഹിച്ചു. അവൻ ആ അനുഗ്രഹം
വളരെ ആഗ്രഹിച്ചതു കൊണ്ട് കരഞ്ഞു.
എന്നാൽ അവൻെറ പിതാവ് അനുഗ്രഹം നൽകു
ന്നതിനു വിസമ്മതിച്ചു. കാരണം അവൻ
ചെയ്തിരുന്നത് വ്യത്യാസപ്പെടുത്താൻ ഒരു
വഴിയും കാണാൻ ഏശാവിനു കഴിഞ്ഞില്ല.
18നിങ്ങൾ ഒരു പുതിയ സ്ഥലത്തേക്കാണു
വന്നത്. യിസ്രായേല്യർ വന്ന പർവ്വതം
പോലെയല്ല ഇത്. യഥാർത്ഥത്തിൽ അഗ്നി
ജ്വലിക്കുന്ന ഒരു പർവ്വതത്തിലേക്കല്ല നിങ്ങൾ
വന്നത്. അന്ധകാരവും ഇരുണ്ട മേഘവും
കൊടുങ്കാറ്റും നിറഞ്ഞ ഒരു ദേശത്തേക്കല്ല
നിങ്ങൾ വന്നത്. 19പെരുമ്പറയുടെ ശബ്ദമോ
വാക്കുകൾ ഉരുവിടുമ്പോൾ ഉണ്ടാകുന്ന ശബ്ദ
മോ അവിടെയില്ല. ജനം ആ സ്വരം കേട്ടപ്പോൾ
മറ്റൊരു വാക്കുകളും കേൾക്കരുതേ എന്നു അവർ
യാചിച്ചു.
20“എന്തെങ്കിലും, ഒരു മൃഗം പോലുമോ പർവ്വ
തത്തെ സ്പർശിച്ചാൽ അത് കല്ലുകൊണ്ട്
കൊല്ലപ്പെടണം.”* എന്ന കല്പന കേൾക്കാൻ

---

**“എന്തെങ്കിലും … കൊല്ലപ്പെടണം”** ഉദ്ധരണി പുറ.19:12,13.

അവരാഗ്രഹിച്ചില്ല. 21“ഞാൻ ഭയത്താൽ വിറ
യ്ക്കുകയായിരുന്നു.”* എന്നു മോശെ പറഞ്ഞതു
പോലെ ജനം ആ ഭയങ്കരമായ കാര്യം കണ്ടു.
22എന്നാൽ നിങ്ങളത്തരം സ്ഥലത്തേക്കല്ല
വന്നത്. നിങ്ങൾ വന്നിരിക്കുന്ന പുതിയ സ്ഥലം
സീയോൻമലയാണ്. ജീവിക്കുന്ന ദൈവത്തി
ന്റെ സ്വർഗ്ഗീയ യെരൂശലേം നഗരത്തിലാണ്
നിങ്ങൾ വന്നത്. ആയിരക്കണക്കിനു ദൂതന്മാർ
സന്തോഷത്താൽ സമ്മേളിച്ചിരിക്കുന്ന സ്ഥല
ത്താണ് നിങ്ങൾ വന്നത്. 23ദൈവത്തിന്റെ
ആദ്യജാതരുടെ സമ്മേളനത്തിലേക്കാണു
നിങ്ങൾ വന്നത്. അവരുടെ നാമം സ്വർഗ്ഗത്തിൽ
ലേഖനം ചെയ്തിരിക്കുന്നു. നിങ്ങൾ സർവ്വരു
ടെയും വിധികർത്താവായ ദൈവത്തിലേക്കു
വന്നിരിക്കുന്നു. പൂർണ്ണരാക്കപ്പെട്ട സജ്ജനങ്ങ
ളുടെ ആത്മാക്കളുടെ അടുത്തേക്കാണ് വന്നിരി
ക്കുന്നത്. 24ദൈവത്തിൽനിന്നും പുതിയനിയമം
ജനങ്ങൾക്കായി കൊണ്ടുവന്ന യേശുവിനടു
ത്തേക്കാണ് നിങ്ങൾ വന്നിരിക്കുന്നത്. ഹാബേ
ലിന്റെ രക്തത്തെക്കാളും മെച്ചപ്പെട്ട കാര്യങ്ങ
ളെക്കുറിച്ച് നമ്മോടു സംവാദിക്കുന്ന തൂവപ്പെട്ട
രക്തത്തിന്റെ* സമീപത്തേക്കാണ് നിങ്ങൾ
വന്നിരിക്കുന്നത്.
25ദൈവം സംസാരിക്കുമ്പോൾ ചെവികൊടു
ക്കാൻ വിസമ്മതിക്കാതെ ശ്രദ്ധാലുക്കളാകു
വിൻ. അവർ ഭൂമിയിലായിരിക്കെ അവരെ
താക്കീതു ചെയ്തപ്പോൾ അത് കേൾക്കുവാൻ
അക്കൂട്ടർ വിസമ്മതിച്ചു. അവർ ആരും രക്ഷ
പെട്ടില്ല. ഇപ്പോൾ ദൈവം സ്വർഗ്ഗത്തിൽനിന്നു
സംസാരിക്കുന്നു. അത് കേൾക്കാതെ പിന്തി
രിഞ്ഞു പോകുന്നത് നമുക്ക് കൂടുതൽ കഷ്ടത്തി
നിടയാക്കും. 26അവൻ നേരത്തെ സംസാരിച്ച
പ്പോൾ അവന്റെ ശബ്ദം ലോകത്തെ പിടിച്ചു
കുലുക്കി. എന്നാൽ ഇപ്പോൾ അവൻ പ്രതിജ്ഞ
ചെയ്തു. “ഒരിക്കൽ കൂടി ഞാൻ ഭൂമിയെ മാത്ര
മല്ല ആകാശത്തെയും ഇളക്കും.”
27“ഒരിക്കൽ കൂടി” എന്ന വാക്കുകൾ സൃഷ്ടിക്ക
പ്പെട്ടതെല്ലാം നശിപ്പിക്കപ്പെടും എന്ന് വ്യക്തമാ
ക്കുന്നു. അവയൊക്കെ ഇളക്കപ്പെടാവുന്നവ
യാണ്. സ്ഥിരമായതൊക്കെയേ നിലനിൽക്കൂ.
28അതിനാൽ സുസ്ഥിരമായ ഒരു സാമ്രാജ്യം
നമുക്കുള്ളതിൽ നാം കൃതജ്ഞതയുള്ളവരായിരി
ക്കണം. ദൈവത്തെ പ്രീതിപ്പെടുത്തുന്നവിധ
ത്തിൽ നാം സേവിക്കുകയും കൃതജ്ഞത അർപ്പി
ക്കുകയും ചെയ്യണം. ആദരവോടും ഭയത്തോടും
കൂടിവേണം നാം അവനെ നമസ്കരിക്കേണ്ടത്.
29കാരണം ദൈവം നശീകരണശേഷിയുള്ള തീ
പോലെയാണ്.
13 നിങ്ങൾ ക്രിസ്തുവിൽ സഹോദരീ
സഹോദരന്മാർ ആയതുകൊണ്ട് പര
സ്പരം സ്നേഹത്തിൽ തുടരുവിൻ. 2വീട്ടി
ലേക്ക് ആൾക്കാരെ സ്വീകരിച്ച് എപ്പോഴും
സഹായിക്കുവിൻ. ചിലർ അങ്ങനെ ചെയ്തി
ട്ടുണ്ട്. ഇതു വഴി അവർ ദൂതന്മാരെ അറിയാതെ
തന്നെ സ്വീകരിച്ചു. 3കാരാഗൃഹത്തിലുള്ളവരെ
മറക്കരുത്. അവരോടൊപ്പം നിങ്ങളും തടവി
ലിരുന്നു എന്നവണ്ണം സ്മരിക്കുക. ക്ലേശിത
രെയും മറക്കരുത്. അവരോടൊപ്പം സഹിക്കുന്ന
വരെപ്പോലെ അവരെ ഓർക്കുക.
4വിവാഹം എല്ലാവരാലും മാനിക്കപ്പെടണം.
ഭാര്യഭർത്താക്കന്മാർ അന്യോന്യം വിശ്വസ്തരാ
യിരിക്കണം. മറ്റ് ലൈംഗികപാപങ്ങളെയും
വ്യഭിചാരത്തെയും ദൈവം തീർച്ചയായും
വിധിക്കും. 5ധനമോഹത്തിൽനിന്നും നിങ്ങ
ളുടെ ജീവിതത്തെ വിടുതൽ ചെയ്തു പാലി
ക്കുക. ഉള്ളതുകൊണ്ടു സംതൃപ്തരാകുക. ദൈവം
പറഞ്ഞു,

“ഞാൻ നിങ്ങളെ ഒരിക്കലും ഉപേക്ഷിക്കുക
യില്ല; കൈവെടിയുകയുമില്ല.”
*ആവർത്തനം 31:6*

6അതിനാൽ ഉറപ്പിച്ച് ഇങ്ങനെ പറയാം,
“ദൈവം എന്റെ സഹായകനാണ്; ഞാൻ
ഭയപ്പെടുകയില്ല. ജനത്തിന് എന്നെ ഒന്നും
ചെയ്യാൻ സാധിക്കില്ല.” *സങ്കീർത്തനങ്ങൾ 118:6*

7നിങ്ങളുടെ നേതാക്കളെ അനുസ്മരിക്കു
വിൻ. അവർ ദൈവത്തിന്റെ സന്ദേശം നിങ്ങ
ളെ പഠിപ്പിച്ചു. അവർ എങ്ങനെയാണ് ജീവിച്ചു
മരിച്ചതെന്ന് ഓർത്ത് അവരുടെ വിശ്വാസം
പകർത്തുവിൻ. 8യേശു ക്രിസ്തു ഇന്നലെയും
ഇന്നും എന്നും ഒരുപോലെ ആയിരിക്കും.
9എല്ലാ അപരിചിത ഉപദേശങ്ങളും നിങ്ങളെ
തെറ്റായ രീതിയിലേക്കു നയിക്കുവാൻ അനുവ
ദിക്കരുത്. നിങ്ങളുടെ ഹൃദയം ഭക്ഷണക്രമചട്ട
ങ്ങൾ കൊണ്ടല്ല ദൈവത്തിന്റെ കൃപകൊണ്ട്
ശക്തിപ്പെടുത്തുവിൻ. അത്തരം ചട്ടങ്ങൾ ജന
ങ്ങളെ സഹായിക്കയില്ല.
10നമുക്ക് ഒരു യാഗമുണ്ട്. യെഹൂദകൂടാര
ത്തിൽ ശുശ്രൂഷ ചെയ്യുന്ന പുരോഹിതർക്ക്
നമ്മുടെ യാഗത്തിൽനിന്ന് ഭക്ഷിക്കാൻ സാധ്യ
മല്ല. 11മൃഗങ്ങളുടെ രക്തം മഹാപുരോഹിതൻ
അതിവിശുദ്ധസ്ഥലത്തേക്കു സംവഹിക്കുന്നു.
പാപപരിഹാരത്തിനു വേണ്ടി അവൻ രക്തം
അർപ്പിക്കുന്നു. എന്നാൽ ആ മൃഗങ്ങളുടെ ശരീര
ങ്ങൾ കൂടാരത്തിനു വെളിയിൽ ദഹിപ്പിക്കുന്നു.
12അതിനാൽ ക്രിസ്തുവും പട്ടണത്തിനു വെളി
യിൽ കഷ്ടത സഹിച്ചു. ക്രിസ്തു മരിച്ചത്
അവന്റെ സ്വന്തം രക്തം കൊണ്ട് ജനങ്ങളെ
ശുദ്ധീകരിക്കുന്നതിനാണ്. 13അതിനാൽ വാസ
സ്ഥലത്തിനു വെളിയിൽ ക്രിസ്തുവിനടു
ത്തേക്ക് നാമും പോകണം. യേശുവിനുണ്ടായ
അതേ അപമാനം നാമും സ്വീകരിക്കണം.
14ഇവിടെ, ഈ ഭൂമിയിൽ എന്നും നിലനിൽ
ക്കുന്ന ഒരു പട്ടണം നമുക്കില്ല. ഭാവിയിൽ
നമുക്കു കിട്ടുന്ന ആ പട്ടണത്തെ നാം പാർ
ത്തിരിക്കുന്നു. 15അതിനാൽ ദൈവത്തിനു യാഗ
മർപ്പിക്കുന്നത് യേശു വഴി നാം തുടരണം. ദൈവ
ത്തിനു നമ്മുടെ നാവു കൊണ്ടുള്ള സ്തുതി
യാണ് യാഗം. 16അന്യർക്ക് സൽകാര്യങ്ങൾ ചെ
യ്യാൻ മറക്കരുത്. അന്യരുമായി പങ്കുവയ്ക്കുക.
ഇവയാണ് ദൈവത്തെ പ്രീതിപ്പെടുത്തുന്ന
യാഗങ്ങൾ.
17നിങ്ങളുടെ നേതാക്കളെ അനുസരിക്കുകയും
അവരോടു വിധേയത്വം ഉള്ളവരാകുകയും
ചെയ്യുക. നിങ്ങളുടെ ഉത്തരവാദിത്വം അവർ
ക്കാണ്. അതിനാൽ നിങ്ങളുടെ ആത്മാക്കളുടെ
സംരക്ഷണത്തിന് അവർ നിങ്ങളിൽ ശ്രദ്ധവെ
ക്കുന്നു. അവർ സന്താപം ഒട്ടും ഇല്ലാതെ പൂർണ്ണ
സന്തോഷത്തോടെ അവരുടെ ജോലി ചെയ്യേ
ണ്ടതിന് അവരെ അനുസരിക്കുക. അല്ലെങ്കിൽ
നിങ്ങൾക്കു നല്ലതല്ല.
18ഞങ്ങൾക്കുവേണ്ടി തുടർന്നും പ്രാർത്ഥി
ക്കുക. എന്തുകൊണ്ടെന്നാൽ ഞങ്ങളുടെ ഹൃദയം
സത്യസന്ധമാണെന്നും ഞങ്ങൾ എപ്പോഴും

**“ഞാൻ ... വിറയ്ക്കുകയായിരുന്നു”** ഉദ്ധരണി ആവ.9:19.

**തൂവപ്പെട്ട രക്തം** യേശുവിന്റെ രക്തം (മരണം).

ശരിയായ കാര്യങ്ങൾ മെച്ചമായി പ്രവർത്തി
ക്കാൻ ശ്രമിക്കുമെന്നും ഉള്ളതിനാൽ ഞങ്ങൾക്കുറ
പ്പുണ്ട്. 19നിങ്ങളുടെ അടുത്തേക്ക് ദൈവം
എന്നെ തിരികെ അയയ്ക്കുവാൻ നിങ്ങൾ പ്രാർ
ത്ഥിക്കണമെന്ന് ഞാനഭ്യർത്ഥിക്കുന്നു. മറ്റെന്തി
നെക്കാളും ഞാനിതാഗ്രഹിക്കുന്നു.

20-21അവനാഗ്രഹിക്കുന്ന കാര്യങ്ങളുടെ നിർവ്വ
ഹണത്തിനായി നിങ്ങൾക്കാവശ്യമുള്ള എല്ലാ
നല്ല കാര്യങ്ങളും സമാധാനത്തിൻെറ ദൈവം
നൽകണമേയെന്നു ഞാൻ പ്രാർത്ഥിക്കുന്നു.
നമ്മുടെ കർത്താവായ യേശുവിനെ മരണ
ത്തിൽനിന്നും ഉയിർപ്പിച്ചവനാണ് ദൈവം.
അവൻെറ ആടുകളുടെ വലിയ ഇടയനായ
നമ്മുടെ കർത്താവായ യേശുവിനെ മരണ
ത്തിൽനിന്നും ഉയിർപ്പിച്ചതു ദൈവമാകുന്നു.
യേശു ഉയിർത്തെഴുന്നേറ്റപ്പോൾ അവൻെറ
ചൊരിയപ്പെട്ട രക്തത്തിൻെറ ശക്തി അവ
നോടു കൂടെ ഉണ്ടായിരുന്നു. എന്നെന്നേക്കും
നിലനിൽക്കുന്ന നിയമം തുടങ്ങിയത് അവൻെറ
രക്തമാണ്. അവനെ പ്രീതനാക്കുന്ന കാര്യങ്ങൾ
ദൈവം നമ്മിൽ ചെയ്യട്ടെ എന്നു ഞാൻ പ്രാർ
ത്ഥിക്കുന്നു. യേശുക്രിസ്തു വഴി അവൻ ആ
കാര്യങ്ങൾ ചെയ്യണമെന്നു ഞാൻ ആവശ്യ
പ്പെടും. യേശുവിന് എന്നും മഹത്വം ഉണ്ടാകട്ടെ
ആമേൻ.

22ഞാൻ പറഞ്ഞ കാര്യങ്ങൾ ക്ഷമാപൂർവ്വം
കേൾക്കണമെന്നു എൻെറ സഹോദരീസഹോദ
രന്മാരേ ഞാൻ നിങ്ങളോടപേക്ഷിക്കുന്നു. നിങ്ങ
ളെ ശക്തിപ്പെടുത്താനാണ് ഞാൻ ഈ കാര്യ
ങ്ങൾ പറഞ്ഞത്. ഈ കത്ത് അത്ര ദീർഘവും
അല്ല. 23തിമൊഥെയൊസ് ജയിൽ വിമുക്ത
നായി എന്നത് നിങ്ങളറിയണമെന്ന് ഞാനാഗ്ര
ഹിക്കുന്നു. അവൻ വേഗം എൻെറയടുത്തേക്കു
വരികയാണെങ്കിൽ ഞങ്ങൾ രണ്ടുപേരും
നിങ്ങളെ കാണാൻ വരും. 24നിങ്ങളുടെ എല്ലാ
നേതാക്കന്മാർക്കും എല്ലാ ദൈവജനത്തിനും
വന്ദനം പറയുവിൻ. ഇതല്യയിലെ വിശ്വാ
സികൾ നിങ്ങളെ വന്ദനം ചെയ്യുന്നു.

25ദൈവകൃപ നിങ്ങളോടെല്ലാവരോടും കൂടെ
ഉണ്ടായിരിക്കട്ടെ.

# യാക്കോബ് എഴുതിയ ലേഖനം

1 ദൈവത്തിൻെറയും യേശുക്രിസ്തുവിൻെറ
യും ദാസനായ യാക്കോബ്, ലോകത്തിലെ
ല്ലായിടത്തുമായി ചിതറിക്കിടക്കുന്ന ദൈവജന
ത്തിന് വന്ദനം ചൊല്ലുന്നു.

### വിശ്വാസവും വിജ്ഞാനവും

2എൻെറ സഹോദരരേ, പല തരത്തിലുള്ള
ക്ലേശങ്ങൾ നിങ്ങൾക്കു കാണും. എന്നാൽ ഇവ
സംഭവിക്കുമ്പോൾ നിങ്ങൾ വളരെ സന്തുഷ്ടരാ
കണം. 3എന്തുകൊണ്ടെന്നാൽ നിങ്ങളുടെ
വിശ്വാസം പരീക്ഷിക്കുന്നതോടൊപ്പം നിങ്ങ
ളുടെ ക്ഷമയും നിങ്ങൾക്കറിയാം. 4നിങ്ങൾ
ചെയ്യുന്നതെന്തോ അതിൽ നിങ്ങളുടെ ക്ഷമപൂ
ർണ്ണമായും കാണിക്കണം. അപ്പോൾ നിങ്ങൾ
പൂർണ്ണരും കുറ്റമറ്റവരുമാകും. നിങ്ങൾക്കാവശ്യ
മുള്ളതെല്ലാം നിങ്ങൾക്കു കിട്ടും. 5എന്നാൽ നിങ്ങ
ളിലാർക്കെങ്കിലും ജ്ഞാനം ആവശ്യമാണെ
ങ്കിൽ നിങ്ങൾ ദൈവത്തോട് അതു ചോദി
ക്കണം. ദൈവം ഉദാരശീലനാണ്. എല്ലാവർക്കും
നൽകുന്നതിൽ അവൻ ആനന്ദം കൊള്ളുന്നു.
അതിനാൽ ദൈവം നിങ്ങൾക്കു വിജ്ഞാനം
തരും. 6നിങ്ങൾ ദൈവത്തോടു ചോദിക്കുമ്പോൾ
വിശ്വാസപൂർവ്വം ചോദിക്കണം. ദൈവത്തെ
സംശയിക്കരുത്. സംശയിക്കുന്നവൻ കടലിലെ
തിരപോലെയാണ്. കാറ്റ് തിരയെ താഴേയ്ക്കും
മേലേയ്ക്കും ഉലയ്ക്കുന്നു. സംശയിക്കുന്നവൻ
ആ തിരപോലെയാണ്. 7-8സംശയിക്കുന്നവൻ
വിരുദ്ധങ്ങളായ രണ്ടു കാര്യങ്ങൾ ഒരേസമയം
ചിന്തിക്കുന്നു. അവൻ ചെയ്യുന്നതിനെക്കുറിച്ച്
അവനൊന്നും തീരുമാനിക്കാൻ വയ്യ. കർത്താ
വിൽനിന്ന് എന്തെങ്കിലും കിട്ടുമെന്ന് അത്തര
മൊരുവൻ വിചാരിക്കരുത്.

### യഥാർത്ഥ ധനം

9ഒരു വിശ്വാസി ദരിദ്രനെങ്കിൽ ദൈവം
അവനെ ആത്മാവിൽ സമ്പന്നനാക്കിയതിൽ
അവൻ അഭിമാനിക്കണം. 10ഒരു വിശ്വാസി ധനി
കനെങ്കിൽ അവൻ ആത്മാവിൽ ദരിദ്രനാ
ണെന്ന് ദൈവം ചൂണ്ടിക്കാട്ടിയതിലവൻ അഭി
മാനിക്കട്ടെ. കാട്ടുപൂവ് പോലെ ധനികൻ മരി
ക്കും. 11മനോഹരമായ പുഷ്പം ഏറിവരുന്ന
സൂര്യതാപത്താൽ ഉണങ്ങിക്കരിഞ്ഞു ഭംഗി
നശിച്ചു കൊഴിയുമ്പോലെയാണ് ധനികനും.
വ്യാപാരപദ്ധതികൾ തയ്യാറാക്കുന്നതിനിടയ്ക്ക്
അവൻ മരിക്കും.

### പ്രലോഭനം ദൈവത്തിൽനിന്നല്ല

12പ്രലോഭിതനായ ശേഷവും ഒരുവൻ ദൃഢത
യോടെ നിൽക്കുന്നുവെങ്കിൽ അവൻ സന്തോ
ഷിക്കും. എന്തുകൊണ്ടെന്നാൽ അവൻെറ
വിശ്വാസം തെളിയിക്കപ്പെട്ട ശേഷം നിത്യ
ജീവൻെറ പ്രതിഫലം ദൈവം അവനു നൽകും.
തന്നെ സ്നേഹിക്കുന്ന ഏവർക്കും ദൈവം ഇത്
വാഗ്ദാനം ചെയ്തിട്ടുണ്ട്. 13പ്രലോഭിതനാകു
മ്പോൾ “ദൈവം എന്നെ പ്രലോഭിപ്പിക്കുന്നു”
എന്ന് ഒരുവൻ പറയരുത്. ദുഷ്ടത ദൈവത്തെ
പ്രലോഭിപ്പിക്കില്ല. തന്നെയുമല്ല ദൈവം
തനിയെ ആരെയും പ്രലോഭിപ്പിക്കുകയും ഇല്ല.
14ഒരുവനാഗ്രഹിക്കുന്ന ദുഷ്ടതകളാണ് അവനെ
പ്രലോഭിതനാക്കുന്നത്. അവൻെറ തന്നെ ദുരാ
ഗ്രഹങ്ങൾ അവനെ വഴിമാറ്റുകയും കെണിയി
ലാക്കുകയും ചെയ്യുന്നു. 15ഈ ആഗ്രഹം ഒരിക്കൽ
രൂപം കൊണ്ടാൽ വളർന്നു വലുതാകുകയും
പാപത്തിനു ജന്മം നൽകുകയും ചെയ്യുന്നു.
പാപം മരണത്തെ പ്രസവിക്കുന്നു.
16എൻെറ പ്രിയ സഹോദരരേ, ഇക്കാര്യത്തെ
ക്കുറിച്ച് നിങ്ങൾ വിഡ്ഢികളാകരുത്. 17എല്ലാ
നന്മയും ദൈവത്തിൽനിന്നു വരുന്നു. എല്ലാ
പരിപൂർണ്ണദാനവും ദൈവത്തിൽനിന്നാണ്.
ഈ നല്ല ദാനങ്ങളെല്ലാം വരുന്നത് വെളിച്ച
ത്തിൻെറ പിതാവിൽനിന്നാണ്. ദൈവം എന്നും
ഒരുപോലെയാണ്. അവനു മാറ്റമില്ല. 18സത്യവ
ചനത്തിലൂടെ ജീവൻ തരുവാൻ ദൈവം തീരുമാ
നിച്ചു. അവൻ സൃഷ്ടിച്ച എല്ലാറ്റിനെക്കാളും
നമുക്കു പ്രാധാന്യം ഉണ്ടാക്കുവാൻ അവനാ
ഗ്രഹിച്ചു.

### അനുസരണ

19എൻെറ പ്രിയ സഹോദരരേ, സംസാരിക്കു
ന്നതിനേക്കാൾ അധികം കേൾക്കുവാൻ താല്പര്യം
കാട്ടുക. എളുപ്പം കോപിക്കരുത്. 20ഒരു മനുഷ്യ
ൻെറ കോപം ദൈവം ആഗ്രഹിക്കും പോലെ
ജീവിക്കാൻ അവനെ സഹായിക്കില്ല. 21അതു
കൊണ്ട് നിങ്ങൾ ചെയ്യുന്ന എല്ലാ ദുഷ്കർമ്മങ്ങ
ളെയും ജീവിതത്തിൽനിന്നും അകറ്റുക. വിനീ
തരാകുകയും നിങ്ങളുടെ ഹൃദയത്തിൽ പാകി
യിരിക്കുന്ന ദൈവത്തിൻെറ പാഠങ്ങൾ സ്വീക
രിക്കുകയും ചെയ്യുക. ഈ ഉപദേശത്തിനു
നിങ്ങളുടെ ആത്മാവിനെ രക്ഷിക്കാനുള്ള കഴി
വുണ്ട്.
22ദൈവത്തിൻെറ ഉപദേശം പറയുന്നതെന്തെ
ന്നോ അതു ചെയ്യുക. വെറുതെ കേൾക്കുക
മാത്രം ചെയ്തുകൊണ്ട് ഒന്നും ചെയ്യാതെ അല
സരായി ഇരിക്കുകയുമരുത്. എന്തുകൊണ്ടെ
ന്നാൽ വെറുതെ ഇരുന്നു കേൾക്കുമ്പോൾ
നിങ്ങൾ നിങ്ങളെത്തന്നെ കബളിപ്പിക്കുക
യാണ്. 23ദൈവത്തിൻെറ ഉപദേശം കേട്ടിട്ട്
ഒന്നും ചെയ്യാതിരിക്കുന്നവൻ തൻെറ തന്നെ
മുഖം കണ്ണാടിയിൽ നോക്കുന്നവനെപ്പോലെ
യാണ്. 24അവൻ അവനെത്തന്നെ കാണുകയും
പോകുമ്പോൾ താൻ എങ്ങനെയിരിക്കുന്നുവെ
ന്നു അതിവേഗം മറക്കുകയും ചെയ്യും. 25ജന
ങ്ങളെ സ്വതന്ത്രരാക്കുന്ന ദൈവത്തിൻെറ ന്യായ
പ്രമാണങ്ങൾ ശ്രദ്ധാപൂർവ്വം പഠിക്കുന്നവനാണ്
യഥാർത്ഥ സന്തോഷവാൻ. അവൻ ആ പഠനം
തുടരും. അവൻ ദൈവത്തിൻെറ ഉപദേശം ശ്രദ്ധി
ക്കുകയും കേട്ടത് മറക്കാതിരിക്കുകയും ചെയ്യും.
പഠിച്ചത് അനുസരിക്കുന്ന ആ മനുഷ്യൻ ഇതു
ചെയ്യുമ്പോൾ അത് അവനെ സന്തോഷവാ
നാക്കും.

### ദൈവാരാധനയ്ക്കുള്ള നേർമാർഗ്ഗം

26ഒരുവൻ ചിന്തിച്ചേക്കാം അവൻ ഒരു മതാനു
യായി ആണെന്ന്. എന്നാൽ അവൻ പറയരു
താത്ത കാര്യങ്ങൾ പറയുമ്പോൾ അവനെത്ത
ന്നെ കബളിപ്പിക്കുന്നു. അവൻെറ “മതം” ഒന്നി
നും കൊള്ളാത്തതാണ്. 27ദൈവത്തിനു സ്വീകാ
ര്യമായ മതമോ (ആരാധന); അനാഥരെയും
വിധവകളെയും അവരുടെ കഷ്ടപ്പാടുകളിൽ
സഹായിക്കുകയും ലോകത്തിലെ കളങ്കം പുര
ളാതെ സൂക്ഷിക്കുകയും ചെയ്യുന്നതാകുന്നു.
ഇത്തരം ആരാധനയെയാണ് പിതാവായ
ദൈവം ശുദ്ധവും കറപുരളാത്തതുമായി കരുതു
ന്നത്.

### എല്ലാവരെയും സ്നേഹിക്കുക

2 എൻെറ സഹോദരരേ, മഹത്വമുള്ള കർത്താ
വായ യേശുക്രിസ്തുവിൽ വിശ്വാസിക
ളാണ് നിങ്ങൾ. അതുകൊണ്ട് ചിലർ മറ്റുചിലരേ
ക്കാൾ പ്രധാനരാണെന്ന് വിചാരിക്കരുത്. 2ആ
കർഷകമായ വേഷത്തിൽ സ്വർണ്ണമോതിരമണി
ഞ്ഞ ഒരുവനും പഴയതും മുഷിഞ്ഞതുമായ
വസ്ത്രം ധരിച്ച വേറൊരുവനും നിങ്ങളുടെ
ഇടയിലേക്കു വരുന്നുവെന്നു വിചാരിക്കുക. 3പ്ര
ത്യേകം ശ്രദ്ധകൊടുത്ത്, “വരൂ, ഈ നല്ല ഇരിപ്പി
ടത്തിൽ ഇരിക്കൂ” എന്ന് മനോഹരവസ്ത്ര
ധാരിയോട് നിങ്ങൾ പറയും. എന്നാൽ ദരിദ്ര
നോടോ, “അവിടെ നിൽക്ക്” എന്നോ “വന്ന്
ഞങ്ങളുടെ കാൽക്കീഴിൽ ഇരിക്ക” എന്നോ പറ
യും. 4എന്താണ് നിങ്ങൾ ഈ ചെയ്യുന്നത്?
നിങ്ങൾ ചിലരെ മറ്റുള്ളവരെക്കാൾ പ്രധാനിക
ളാക്കുന്നു. ഏതുമനുഷ്യനാണ് മെച്ചമെന്നു ദുഷ്ട
വിചാരത്തോടെ നിങ്ങൾ തന്നെ തീരുമാ
നിക്കുന്നു.

5ശ്രദ്ധിക്കുക, എൻെറ പ്രിയ സഹോദരരേ,
വിശ്വാസം കൊണ്ട് സമ്പന്നരാകാൻ ദൈവം
ദരിദ്രരെ തെരഞ്ഞെടുത്തിരിക്കുന്നു. തന്നെ
സ്നേഹിക്കുന്നവർക്ക് വാഗ്ദാനം ചെയ്ത
രാജ്യം സ്വീകരിക്കാൻ ദൈവം അവരെ തെര
ഞ്ഞെടുത്തു. 6എന്നാൽ നിങ്ങൾ ദരിദ്രരോട്
അനാദരവു കാണിച്ചു. നിങ്ങൾക്കറിയാം സമ്പ
ന്നരാണ് നിങ്ങളുടെ ജീവിതത്തെ എപ്പോഴും
നിയന്ത്രിക്കാൻ ശ്രമിക്കുന്നതെന്ന്. അവർ തന്നെ
യാണ് നിങ്ങളെ കോടതിയിൽ കയറ്റുന്നതും.
7നിങ്ങൾ അവകാശമാക്കുന്ന ക്രിസ്തുവിൻെറ
സൽപേരിനെ മലിനപ്പെടുത്താൻ ശ്രമിക്കുന്ന
ജനവും സമ്പന്നരാണ്.

8ഒരു ന്യായപ്രമാണം എല്ലാ ന്യായപ്രമാണ
ത്തെയും ഭരിക്കുന്നു. ഈ രാജകീയ ന്യായപ്ര
മാണം തിരുവെഴുത്തിൽ ഇങ്ങനെ കാണുന്നു:
“നിങ്ങൾ നിങ്ങളെത്തന്നെ സ്നേഹിക്കുന്നതു
പോലെ അന്യരെയും സ്നേഹിക്കുക”* ഈ
ന്യായപ്രമാണം അനുസരിക്കുന്നുവെങ്കിൽ നി
ങ്ങൾ ചെയ്യുന്നത് ശരിയാണ്. 9എന്നാൽ ഒരാളെ
നിങ്ങൾ മറ്റൊരാളെക്കാൾ പ്രാധാന്യമുള്ളവനെ
പ്പോലെ കരുതി സ്വീകരിക്കുകയാണെങ്കിൽ
നിങ്ങൾ പാപം ചെയ്യുന്നു. ആ ന്യായപ്രമാണം
ദൈവത്തിൻെറ ന്യായപ്രമാണ ലംഘനത്തിന്
നിങ്ങളിൽ കുറ്റം ചാർത്തും. 10ദൈവത്തിൻെറ
ന്യായപ്രമാണമെല്ലാം ഒരുവൻ പിന്തുടർന്നി
രിക്കാം. എന്നാലാമനുഷ്യൻ ഒരു കല്പന പാലി
ക്കുന്നതിൽ വീഴ്ചവരുത്തിയാൽ അവൻ ന്യായ
പ്രമാണത്തിലെ എല്ലാ കല്പനകളും ലംഘിച്ചതു
പോലെ കുറ്റാരോപിതനാകും. 11“വ്യഭിചാരം

**“നിങ്ങൾ ... സ്നേഹിക്കുക”** ലേവ്യ. 19:18.

ചെയ്യരുതെന്ന്”* ആജ്ഞാപിച്ച അതേ ദൈവം
തന്നെയാണ്“ കൊല്ലരുത്”* എന്നും കല്പിച്ചിട്ടു
ള്ളത്. അതുകൊണ്ട് നീ വ്യഭിചരിക്കുന്നില്ലെ
ങ്കിലും ഒരുവനെ കൊന്നാൽ നീ ദൈവത്തിൻെറ
ന്യായപ്രമാണം എല്ലാം ലംഘിച്ചതിനുള്ള കുറ്റ
ക്കാരനാകും. 12സ്വാതന്ത്ര്യത്തെ സംബന്ധിച്ച
ന്യായപ്രമാണത്താൽ നിങ്ങളെയും വിധി
യ്ക്കും. നിങ്ങളുടെ വാക്കുകളിലും പ്രവർത്തിക
ളിലും എല്ലാം ഇതോർക്കുവിൻ. 13അതേ, നി
ങ്ങൾ അന്യരോട് കരുണ തീർച്ചയായും കാണി
ക്കണം. നിങ്ങൾ കരുണ കാണിച്ചില്ലെങ്കിൽ
ദൈവം നിങ്ങളെ വിധിയ്ക്കുമ്പോൾ അവൻ
നിങ്ങളോടും കരുണ കാണിക്കില്ല. എന്നാൽ
കരുണ കാണിച്ചവന് വിധിനേരത്തും ഭീതി
കൂടാതെ നിൽക്കാം.

### വിശ്വാസവും സൽപ്രവർത്തികളും

14എൻെറ സഹോദരരേ, ഒരുവൻ വിശ്വാസം
ഉണ്ടെന്നു പറയുകയും ഒന്നും ചെയ്യാതിരിക്കു
കയും ചെയ്താൽ ആ വിശ്വാസത്തിന് ഒരു
വിലയുമില്ല. അത്തരം വിശ്വാസം അവനെ
രക്ഷിക്കുമോ? ഇല്ല! 15ക്രിസ്തുവിലെ ഒരു
സഹോദരനോ സഹോദരിക്കോ ഭക്ഷണമോ
വസ്ത്രമോ ആവശ്യമായിരിക്കാം. 16അവനോടു
നിങ്ങൾ, “ദൈവം നിങ്ങളോടു കൂടെ ഇരിക്കട്ടെ
എന്നും നിങ്ങൾക്കു വേണ്ടത്ര തിന്നുവാനും
തണുപ്പ് കൂടാതെയിരിക്കുവാനും കഴിയുമെന്നു
ഞാൻ ആശിക്കുന്നു എന്നു പറയുന്നു.” അവ
നോടു നിങ്ങൾ ഇങ്ങനെ പറയുമെങ്കിലും
അവനാവശ്യമുള്ളവ നിങ്ങൾ കൊടുക്കില്ല.
നിങ്ങൾ അവനെ സഹായിച്ചില്ലെങ്കിൽ നിങ്ങ
ളുടെ വാക്ക് വില കെട്ടതാണ്. 17അതുതന്നെ
യാണ് വിശ്വാസത്തിൻെറ കാര്യവും. വിശ്വാ
സം ഒന്നും ചെയ്യിക്കുന്നില്ലെങ്കിൽ ആ വിശ്വാ
സം മരിച്ചതാണ്. കാരണം അതു ഒറ്റയ്ക്കാണ്.

18ഒരു മനുഷ്യൻ ഇങ്ങനെ പറഞ്ഞിരിക്കാം,
“നിനക്ക് വിശ്വാസം ഉണ്ട്. എനിക്കു പ്രവൃത്തി
യുമുണ്ട്. പ്രവൃത്തിയില്ലാത്ത വിശ്വാസം നീ
കാണിക്കൂ, എൻെറ പ്രവൃത്തിയാൽ എൻെറ
വിശ്വാസം കാണിക്കാൻ എനിക്കു കഴിയും.
”19ഏക ദൈവമേയുള്ളൂ എന്നു നിങ്ങൾ വിശ്വ
സിക്കുന്നു. നല്ലത്! പിശാചുക്കളും അതു തന്നെ
വിശ്വസിക്കുന്നു. അവർ ഭയം കൊണ്ട് വിറയ്ക്കു
കയും ചെയ്യുന്നു.

20മൂഢാ, പ്രവൃത്തി കൂടാതെയുള്ള വിശ്വാസം
വില കെട്ടതാണെന്ന് നിങ്ങളെ തീർച്ചയായും
കാണിക്കേണ്ടതുണ്ടോ? 21അബ്രാഹാം നമ്മുടെ
പിതാവാണ്. അബ്രാഹാം തൻെറ പ്രവൃത്തി
യാൽ ദൈവമുമ്പാകെ നീതിമാനാക്കപ്പെട്ടു.
യാഗപീഠത്തിൽ, തൻെറ മകനായ യിസ്ഹാ
ക്കിനെ അവൻ ദൈവത്തിനർപ്പിച്ചു. 22അബ്രാ
ഹാമിൻെറ വിശ്വാസവും കർമ്മവും ഒരേ
പോലെ പ്രവർത്തിച്ചത് നിങ്ങൾ കാണുക.
അവൻെറ പ്രവൃത്തിയാൽ അവൻെറ വിശ്വാ
സം പൂർത്തീകരിക്കപ്പെട്ടു. 23“അബ്രാഹാം ദൈ
വത്തെ വിശ്വസിച്ചു. ആ വിശ്വാസം അബ്രാ
ഹാമിനെ ദൈവമുമ്പാകെ നീതീകരിച്ചു”*
എന്നുള്ളതു തിരുവെഴുത്തിൻെറ പൂർണ്ണാർത്ഥം
ഇതു കാണിക്കുന്നു. “ദൈവത്തിൻെറ സ്നേഹി

**“വ്യഭിചാരം ചെയ്യരുതെന്ന്”** ഉദ്ധരണി പുറ. 20:14.

**“കൊല്ലരുത്”** ഉദ്ധരണി പുറ. 20:13, ആവ. 5:17.

**“അബ്രാഹാം ... നീതീകരിച്ചു”** ഉദ്ധരണി ഉല്പ. 15:6.

തനെന്ന്"* അബ്രാഹാമിനെ വിളിച്ചു. 24ഒരു
വൻെറ പ്രവൃത്തിയാലാണ് ദൈവസമക്ഷം
അവൻ നീതീകരിക്കപ്പെടുക എന്നും നിങ്ങൾ
കാണുന്നു. വിശ്വാസം ഒന്നു കൊണ്ടുമാത്രം
ഒരുവനു നീതീകരിക്കപ്പെടാൻ കഴിയില്ല.
25വേശ്യയായിരുന്ന രാഹാബാണ് മറ്റൊരു
ദാഹരണം. അവളുടെ പ്രവൃത്തി അവളെ ദൈവ
സമക്ഷം നീതീകരിച്ചു. ദൈവജനത്തിനായി
അവൾ ചാരന്മാരെ സഹായിച്ചു അവൾ
അവരെ അവളുടെ വീട്ടിലേക്കു സ്വാഗതം
ചെയ്യുകയും മറ്റൊരു വഴിയേ രക്ഷപ്പെടാൻ
അവരെ സഹായിക്കുകയും ചെയ്തു. 26ആത്മാ
വില്ലാത്ത ഒരു മനുഷ്യൻെറ ശരീരം മരിച്ചതാണ്.
വിശ്വാസത്തിൻെറ കാര്യവും അതു തന്നെ-
പ്രവർത്തിക്കാത്ത വിശ്വാസം ചത്തതാണ്!

## ഭാഷണ നിയന്ത്രണം

3 എൻെറ സഹോദരരേ, നിങ്ങളിലേറെ
പേരും അദ്ധ്യാപകരാകാൻ പാടില്ലാത്തത്
എന്തുകൊണ്ട്? കാരണം ഞങ്ങൾ അദ്ധ്യാപ
കരെ മറ്റുള്ളവരെക്കാൾ കർശനമായി ദൈവം
വിധിക്കുമെന്ന് നിങ്ങൾക്കറിയാമല്ലോ? 2നമ്മളെ
ല്ലാവരും ധാരാളം തെറ്റുകൾ വരുത്തും. പറയുന്ന
തിൽ ഒരിക്കലും തെറ്റുപറ്റാത്ത ഒരുവനുണ്ടെ
ങ്കിൽ അവൻ പരിപൂർണ്ണനാകും. തൻെറ ശരീര
ത്തെ പൂർണ്ണമായും നിയന്ത്രിക്കാനും അവനു
കഴിയും. 3നമ്മെ അനുസരിക്കാനായി കുതിര
യുടെ വായിൽ നാം കടിഞ്ഞാണിടുന്നു. ആ
കടിഞ്ഞാൺ കൊണ്ട് കുതിരയുടെ ദേഹം മുഴുവ
നെയും നമുക്കു നിയന്ത്രിക്കാനാകും. 4കപ്പലി
ൻെറ കാര്യവും അതുപോലെ തന്നെ. കപ്പൽ
വലുതും ശക്തിയുള്ള കാറ്റിനാൽ ചലിക്കുന്നതും
ആണ്. പക്ഷേ തീരെ ചെറിയ ചുക്കാൻ കപ്പ
ലിനെ നിയന്ത്രിക്കുന്നു. ചുക്കാൻ പിടിക്കുന്ന
വൻ കപ്പലിൻെറ ഗതി തീരുമാനിക്കുന്നു. മനു
ഷ്യനാഗ്രഹിക്കുന്നിടത്തു കപ്പൽ പോകും. 5അതു
തന്നെയാണ് നമ്മുടെ നാവിൻെറ കാര്യവും.
അതു നമ്മുടെ ശരീരത്തിൻെറ ചെറിയ ഒരു
ഭാഗമെങ്കിലും വലിയ കാര്യങ്ങൾ ചെയ്യുന്ന
തിനെപ്പറ്റി പുകഴ്ച പറയുന്നു.
വലിയൊരു കാടിനെ ചെറിയ തീപ്പൊരി
യാൽ ചുട്ടു എരിച്ചുകളയാം. 6നാവ് അഗ്നി
പോലെയാണ്. നമ്മുടെ ശരീരത്തിൽ വച്ച്
ദുഷ്ടതയുടെ ഒരു ലോകമാണ് അത്. എങ്ങനെ
യെന്നാൽ നാവ് ശരീരം വഴി അതിൻെറ
ദുഷ്ടത പരത്തുന്നു. ജീവിതത്തെ ആകെ സ്വാ
ധീനിക്കുന്ന അഗ്നിയ്ക്ക് അതു തുടക്കം ഇടും.
നാവിന് നരകത്തിൽനിന്നാണ് ഈ അഗ്നി
കിട്ടുന്നത്. 7മത്സ്യങ്ങൾ, പക്ഷികൾ ഇഴജന്തു
ക്കൾ തുടങ്ങി എല്ലാത്തരം വന്യമൃഗങ്ങളെയും
മനുഷ്യർക്ക് ഇണക്കിയെടുക്കാം. ജനം ഇതിനെ
യെല്ലാം നേരത്തേ തന്നെ ഇണക്കിയിരിക്കുന്നു.
8പക്ഷേ നാവിനെ മെരുക്കിയെടുക്കാൻ ആർക്കും
സാധിക്കയില്ല. അതു വന്യവും ദുഷ്ടവുമാണ്.
അതു നിറയെ മാരകമായ വിഷമാണ്. 9നാവു
കൊണ്ട് നാം നമ്മുടെ കർത്താവും പിതാവു
മായവനെ സ്തുതിക്കുന്നു. സ്തുതിക്കുവാൻ
ഉപയോഗിക്കുന്ന നാവുകൊണ്ടുതന്നെ ജന
ങ്ങളെ നാം ശപിക്കുന്നു. ജനമാകട്ടെ ദൈവ
ത്തിൻെറ തന്നെ ഛായയിലാണ് സൃഷ്ടിക്കപ്പെ
ട്ടിരിക്കുന്നത്. 10സ്തുതിയും ശാപവും ഒരേ
വായിൽനിന്നു തന്നെ വരുന്നു. എൻെറ പ്രിയ
സഹോദരരേ, ഇതു സംഭവിക്കരുത്. 11ഒരേ
നീർച്ചാലിൽ നിന്ന് മധുരവും കയ്പുമുള്ള ജലം
ഒഴുകുകയോ? ഇല്ല. 12എൻെറ സഹോദരരേ,
അത്തിമരത്തിന് ഒലിവുഫലമോ മുന്തിരി
വള്ളിക്ക് അത്തിപ്പഴമോ ഉണ്ടാക്കുവാൻ സാധി
ക്കുമോ? ഇല്ല. ഉപ്പു കലർന്ന വെള്ളം നിറഞ്ഞ
കിണറിന് ശുദ്ധജലം തരാൻ സാധിക്കില്ല.

## ശരിയായ ജ്ഞാനം

13വിവേകിയും ധാരണാ സമ്പന്നനുമായ ഒരു
വനെങ്കിലും യഥാർത്ഥത്തിൽ നിങ്ങളിലു
ണ്ടോ? ഉണ്ടെങ്കിൽ നേരായി ജീവിച്ച് തൻെറ
വിവേകം അവൻ കാണിക്കണം. അവൻ നല്ല
കാര്യങ്ങൾ വിനീതമായി ചെയ്യണം. വിവേകി
സ്വയം പുകഴ്ത്തുകയില്ല. 14നിങ്ങൾ തൻ
കാര്യം നോക്കുന്നവരും ഹൃദയത്തിൽ കടുത്ത
അസൂയ പേറുന്നവരുമെങ്കിൽ പുകഴ്ച പറ
യാൻ കാരണം ഒന്നുമില്ല. നിങ്ങളുടെ പുകഴ്
ത്തൽ സത്യത്തെ മറയ്ക്കുന്ന ഒരു നുണയാണ്.
15അത്തരം "ബുദ്ധി" ദൈവത്തിൽനിന്നുള്ളതല്ല.
ആ ബുദ്ധി ലോകത്തിൽനിന്നുള്ളതാണ്. അത്
ആത്മീയമല്ല, പൈശാചികമാണ്. 16എവിടെ
അസൂയയും സ്വാർത്ഥതയും ഉണ്ടോ അവിടെ
അങ്കലാപ്പും എല്ലാത്തരം ദുഷ്ടതയും കാണും.
17എന്നാൽ ദൈവത്തിൽനിന്നു വരുന്ന വിജ്
ഞാനം ശുദ്ധവും സമാധാനം നിറഞ്ഞതും സൗ
മ്യതയുള്ളതും സന്തോഷിപ്പിക്കാൻ എളുപ്പമു
ള്ളതും ആയിരിക്കും. ഈ വിജ്ഞാനം ക്ലേശിതരെ
സഹായിക്കുവാനും മറ്റുള്ളവർക്കു നന്മ ചെയ്യു
വാനും സദാ ഒരുക്കമുള്ളതായിരിക്കും. ഈ
ജ്ഞാനം എപ്പോഴും നല്ലതും സത്യസന്ധവുമാ
യിരിക്കും. 18സമാധാനത്തിനായി സമാധാന
പൂർവ്വം യത്നിക്കുന്നവർക്ക് നല്ല ജീവിതരീതി
കൊണ്ടുവരുന്ന പാരിതോഷികം കിട്ടും.

## ദൈവത്തിനു സ്വയം നൽകുക

4 നിങ്ങളുടെ തർക്കങ്ങളും കലഹങ്ങളും
എവിടെനിന്നാണെന്നു നിങ്ങൾക്കറി
യാമോ? നിങ്ങളുടെ ഉള്ളിൽ യുദ്ധം ഉണ്ടാക്കുന്ന
സ്വാർത്ഥ ആഗ്രഹങ്ങളിൽനിന്നുമാണത് വരിക.
2നിങ്ങൾക്ക് ആഗ്രഹിക്കുന്നതു കിട്ടാത്തതു
കൊണ്ട് കൊല്ലുകയും അന്യരോട് അസൂയ
യുള്ളവരാകുകയും ചെയ്യുന്നു. എന്നിട്ടും നിങ്ങ
ളാഗ്രഹിച്ചതു കിട്ടാത്തതുകൊണ്ട് തർക്കിക്കു
കയും യുദ്ധം ചെയ്യുകയും ചെയ്യുന്നു. നിങ്ങൾ
ദൈവത്തോട് ആവശ്യപ്പെടാത്തതു കൊണ്ട്
നിങ്ങൾ ആഗ്രഹിക്കുന്നത് നിങ്ങൾക്കു കിട്ടില്ല.
3ചോദിക്കുമ്പോൾ നിങ്ങൾക്കു കിട്ടാത്തതെന്തു
കൊണ്ട്? കാരണം, നിങ്ങൾ ചോദിക്കുന്നത്
തെറ്റായ കാര്യങ്ങളാണ്. കിട്ടുന്നതെല്ലാം സ്വന്തം
സുഖസൗകര്യത്തിനു വേണ്ടി മാത്രം ചിലവഴി
ക്കാനാണ് നിങ്ങൾക്കു താല്പര്യം. 4അതുകൊണ്ട്
നിങ്ങൾ ദൈവത്തോട് കൂറുള്ളവരല്ല! ലോക
ത്തെ സ്നേഹിക്കുന്നതു ദൈവത്തെ വെറുക്കു
ന്നതിനു തുല്യമാണെന്നു നിങ്ങൾ മനസ്സിലാ
ക്കണം. അതിനാൽ ഒരുവൻ ലോകത്തിൻെറ
സുഹൃത്ത് ആകാൻ ആഗ്രഹിക്കുന്നുവെങ്കിൽ
അവൻ സ്വയം അവനെ ദൈവത്തിൻെറ എതി
രാളി ആക്കുകയാണ്. 5തിരുവെഴുത്തുകൾ ഒന്നും
അർത്ഥം ഉൾക്കൊള്ളുന്നില്ല എന്നാണോ നി
ങ്ങൾ വിചാരിക്കുന്നത്, "നമ്മിൽ ജീവിക്കുവാൻ
നിയോഗിതനായ പരിശുദ്ധാത്മാവിന്, നമ്മെ,
അവനുവേണ്ടി മാത്രമേ ആവശ്യമുള്ളൂ" എന്നു
തിരുവെഴുത്തു പറയുന്നു. 6എന്നാൽ ദൈവം

---

**"ദൈവത്തിൻെറ സ്നേഹിതൻ"** ഉദ്ധരണി 2 ദിന. 20:7; യെശ. 41:8.

നൽകിയ കരുണയാണ് കൂടുതൽ മഹത്തരം.
“ദൈവം അഹങ്കാരികൾക്കെതിരെങ്കിലും വിനീ
തർക്ക് അവൻ കൃപ നൽകി”* എന്നു തിരുവെഴു
ത്തു പറയുന്നു. 7പിശാച് നിങ്ങളിൽനിന്ന്
ഓടിയകലുന്നതിനായി പിശാചിനെ എതി
ർത്ത് സ്വയം ദൈവത്തിനർപ്പിക്കുക. 8ദൈവ
ത്തിനടുത്തേക്കു വരുമ്പോൾ ദൈവവും അടു
ത്തേക്കു വരും. നിങ്ങൾ പാപികളായതു കൊണ്ട്
നിങ്ങളെത്തന്നെ ശുദ്ധീകരിക്കുവിൻ. നിങ്ങൾ
ഒരേസമയം ദൈവത്തെയും ലോകത്തെയും
പിന്തുടരാനാണ് ശ്രമിക്കുന്നത്. നിങ്ങളുടെ
ചിന്തയെ ശുദ്ധമാക്കുവിൻ. 9ദു:ഖിക്കുക, അനുത
പിക്കുക, കരയുക, നിങ്ങളുടെ ചിരിയെ കരച്ചി
ലാക്കുക. നിങ്ങളുടെ സന്തോഷം ദു:ഖമാക്കുക.
10കർത്താവിനു മുമ്പാകെ വിനീതരാകുക.
അവൻ നിങ്ങളെ വലിയവനാക്കും.

## നിങ്ങളല്ല വിധികർത്താവ്

11സഹോദരരേ, നിങ്ങൾ പരസ്പരം വിമർ
ശിക്കരുത്. ക്രിസ്തുവിലുള്ള നിങ്ങളുടെ
സഹോദരനെ വിമർശിക്കുകയോ വിധിക്കു
കയോ ചെയ്യുമ്പോൾ അവൻ പിന്തുടരുന്ന
ന്യായപ്രമാണത്തെയാണ് നീ വിമർശിക്കുന്നത്.
ന്യായപ്രമാണത്തെ വിമർശിക്കുമ്പോൾ നീ
ന്യായപ്രമാണത്തിന്റെ ഒരു അനുയായി അല്ല.
നിങ്ങളൊരു ന്യായാധിപനായി. 12ദൈവം
ഒരുവനാണ് ന്യായപ്രമാണകർത്താവ്. അവൻ
മാത്രമാണ് ഏകന്യായാധിപൻ. നശിപ്പിക്കാനും
രക്ഷിക്കാനും കഴിയാവുന്നവൻ ദൈവം മാത്ര
മാണ്. അതുകൊണ്ട് മറ്റൊരാളെ വിധിക്കുന്നത്
നിങ്ങളെ സംബന്ധിച്ചിടത്തോളം ശരിയല്ല.

## ദൈവം നിങ്ങളുടെ ജീവിതത്തിനു പദ്ധതിയിടട്ടെ

13നിങ്ങളിൽ ചിലർ പറയും, “ഇന്നോ നാളെ
യോ ഞങ്ങൾ ഒരു പട്ടണത്തിലേക്കു പോയി
ഒരു കൊല്ലം അവിടെ താമസിച്ച് കച്ചവടം
ചെയ്തു പണം ഉണ്ടാക്കും” ശ്രദ്ധിക്കൂ, ഇതിനെ
ക്കുറിച്ചു ചിന്തിക്കൂ: 14നാളെ എന്തു സംഭവിക്കു
മെന്ന് നിങ്ങൾക്കറിയില്ല. നിങ്ങളുടെ ജീവിതം
മൂടൽ മഞ്ഞുപോലെയാണ്. അല്പനേരം നിങ്ങൾ
ക്കതു കാണാമെങ്കിലും അതിനുശേഷം മാഞ്ഞു
പോകും. 15അതിനാൽ “ദൈവം ആഗ്രഹിക്കുന്നു
എങ്കിൽ ഞങ്ങൾ ജീവിച്ച് അതുമിതും ചെയ്യും”
എന്നു പറയണം. 16എന്നാൽ ഇപ്പോൾ നിങ്ങൾ
അഹങ്കരിച്ചു മദിക്കുന്നു. ഇത്തരം പുകഴ്ച പറ
ച്ചിലെല്ലാം തെറ്റാണ്. 17നന്മ ചെയ്യേണ്ടത്
എങ്ങനെ എന്നറിയാമെങ്കിലും അതു ചെയ്യാ
തിരിക്കുമ്പോൾ ഒരുവൻ പാപം ചെയ്യുന്നു.

## സ്വാർത്ഥരായ സമ്പന്നർ ശിക്ഷിക്കപ്പെടും

5 സമ്പന്നരേ, ശ്രദ്ധിക്കുക! കൂടുതൽ ക്ലേശ
ങ്ങൾ നിങ്ങൾക്കു വരുമെന്നതുകൊണ്ട് കര
ഞ്ഞു സങ്കടപ്പെടുവിൻ. 2നിങ്ങളുടെ ധനം
ചീഞ്ഞു വിലകെട്ടതാകും. നിങ്ങളുടെ വസ്ത്ര
ങ്ങൾ പുഴു തിന്നിരിക്കുന്നു. 3നിങ്ങളുടെ സ്വർ
ണ്ണവും വെള്ളിയും തുരുമ്പിക്കുകയും അത്
നിങ്ങൾ തെറ്റാണ് ചെയ്തത് എന്നുള്ളതിനു
തെളിവുമാകും. ആ തുരുമ്പ് അഗ്നിയെപ്പോലെ
നിങ്ങളുടെ ശരീരത്തെ ഭക്ഷിക്കും. അവസാന
നാളിൽ നിങ്ങൾ നിങ്ങളുടെ നിധി രക്ഷിക്കും.
4നിങ്ങളുടെ വയലുകളിൽ പണി ചെയ്ത ജന

**“ദൈവം ... നൽകി”** ഉദ്ധരണി സദൃ: 3:34.

ങ്ങൾക്ക് നീ കൂലി കൊടുത്തില്ല. അവർ നിങ്ങ
ൾക്കെതിരെ നിലവിളിക്കുകയാണ്. അവർ
നിങ്ങളുടെ ധാന്യം കൊയ്തു. ഇപ്പോൾ സ്വർ
ഗ്ഗീയ സൈന്യത്തിന്റെ കർത്താവ്,* അവർ
ഉറക്കെ പറയുന്നതു കേട്ടിരിക്കുന്നു. 5സമ്പന്നത
നിറഞ്ഞതായിരുന്നു ഭൂമിയിലെ നിങ്ങളുടെ
ജീവിതം. നിങ്ങൾക്കാവശ്യമുള്ളതെല്ലാം കണ്ട്
നിങ്ങൾ സ്വയം സംതൃപ്തരായി. അറുക്കാ
നായി ഒരുക്കിനിർത്തിയിരിക്കുന്ന മൃഗത്തെ
പ്പോലെ നിങ്ങൾ നിങ്ങളെ മേദസ്സുള്ളവരാക്കി.
6നിരപരാധികളെ നിങ്ങൾ കുറ്റവാളികളാക്കു
കയും കൊലചെയ്യുകയും ചെയ്തു. അവരാ
കട്ടെ നിങ്ങളെ എതിർത്തുമില്ല.

## ക്ഷമയോടിരിക്കുക

7പ്രിയ സഹോദരരേ, കർത്താവ് വരുന്ന
സമയം വരെ ക്ഷമയോടിരിക്കുക. കൃഷിക്കാരൻ
തന്റെ വിലപിടിച്ച വിളമണ്ണിൽനിന്നും കിളി
ർത്തുവരുന്നതിനും അതിന് ആദ്യത്തെയും അവ
സാനത്തെയും മഴ ലഭിക്കുന്നതിനുമായി ക്ഷമാ
പൂർവ്വം കാത്തിരിക്കുന്നു. 8അതു പോലെ നിങ്ങ
ളും പ്രത്യാശ കൈവിടാതെ യേശു ക്രിസ്തു
വിന്റെ വരവിനായി ക്ഷമാപൂർവ്വം കാത്തിരി
ക്കണം. കർത്താവ് ഉടൻ വരും. 9നിങ്ങൾ പര
സ്പരം പരാതിപ്പെടുന്നതു നിർത്തണം. അ
ങ്ങനെ ചെയ്തില്ലെങ്കിൽ നിങ്ങളും കുറ്റക്കാ
രാകും. ന്യായാധിപൻ വരുവാൻ തയ്യാറുമാണ്!
10സഹോദരരേ, ക്ഷമാപൂർവ്വം പ്രതികൂലങ്ങൾ
സഹിച്ച് കർത്താവിനുവേണ്ടി സംസാരിച്ച
പ്രവാചകരുടെ മാതൃക പിന്തുടരുക. പ്രയാസ
ങ്ങളെ ക്ഷമാപൂർവ്വം
സ്വീകരിച്ചവൻ ഇന്നു സന്തുഷ്ടരാണെന്നു
ഞങ്ങൾ കരുതുന്നു എന്നു മനസ്സിലാക്കുക.
11ഇയ്യോബിന്റെ ക്ഷമയെക്കുറിച്ച് നിങ്ങൾ
കേട്ടിട്ടുണ്ട്. എല്ലാ ദുരിതങ്ങൾക്കും ശേഷം കർ
ത്താവ് കൊണ്ടുവന്ന അന്തിമഫലം നിങ്ങൾ
ക്കറിയാം. ഇത് കർത്താവ് ദയാലുവും നിറയെ
കരുണയുള്ളവനുമാണെന്ന് മുഖ്യമായും കാണി
ക്കുന്നു.

## പറയുന്ന വാക്കുകൾ സൂക്ഷിക്കുക

12സഹോദരരേ, വാഗ്ദാനം ചെയ്യുമ്പോൾ
ആണയിടരുത്. സ്വർഗ്ഗത്തെക്കൊണ്ടോ, ഭൂമിയെ
ക്കൊണ്ടോ ആണയിടരുത്. “അതെ” എന്നർത്ഥ
മാക്കുമ്പോൾ അതെ എന്നും “അല്ല” എന്നർത്ഥ
മാക്കുമ്പോൾ അല്ല എന്നും പറയുക. ഇങ്ങനെ
ചെയ്താൽ നിങ്ങൾ കുറ്റക്കാരാകില്ല.

## പ്രാർത്ഥനയുടെ ശക്തി

13നിങ്ങളിൽ പ്രയാസപ്പെടുന്നവൻ പ്രാർത്ഥി
ക്കുകയും സന്തോഷവാൻ സ്തുതി പാടുകയും
ചെയ്യട്ടെ. 14നിങ്ങളിൽ രോഗിയായവൻ സഭ
യിലെ മൂപ്പന്മാരെ വിളിക്കട്ടെ. അവർ തൈലം
പൂശി കർത്താവിന്റെ നാമത്തിൽ അവനു
വേണ്ടി പ്രാർത്ഥിക്കട്ടെ. 15വിശ്വാസപൂർവ്വ
മുള്ള പ്രാർത്ഥന രോഗിയെ സുഖമാക്കും. കർ
ത്താവ് അവനെ സുഖപ്പെടുത്തും. അവൻ
പാപിയെങ്കിൽ അവന്റെ പാപവും കർത്താവ്
ക്ഷമിക്കും.

**സ്വർഗ്ഗീയ സൈന്യത്തിന്റെ കർത്താവ്** എല്ലാ സ്വർഗ്ഗീയശക്തികളുടെയും ഭരണാധിപനെന്നർത്ഥമുള്ള “സബോവാത്ത് കർത്താവ്.”

16പാപം പരസ്പരം ഏറ്റുപറയുവിൻ.
എന്നിട്ട് പ്രാർത്ഥിക്കുവിൻ. ഇങ്ങനെ ചെയ്
താൽ ദൈവം നിങ്ങളെ സുഖപ്പെടുത്തും. നീതി
മാൻ ദൃഢമായി പ്രാർത്ഥിച്ചാൽ വലിയ കാര്യ
ങ്ങൾ സംഭവിക്കും. 17ഏലീയാവ് നമ്മെപ്പോലെ
ഒരുവനായിരുന്നു. മഴ പെയ്യരുതെന്നു അവൻ
പ്രാർത്ഥിച്ചപ്പോൾ മൂന്നര വർഷത്തേക്ക് മഴ
പെയ്തില്ല. 18പിന്നീട്, ഏലീയാവ് മഴ പെയ്യ
ണമെന്നു പ്രാർത്ഥിച്ചു, മേഘങ്ങൾ മഴ കൊണ്ടു
വന്നു. ഭൂമി വിളകളെ തളിർപ്പിച്ചു.

**ആത്മരക്ഷ**

19സഹോദരരേ, നിങ്ങളിലൊരുവൻ സത്യ
ത്തിൽനിന്നു വ്യതിചലിച്ച് അലഞ്ഞേക്കാം.
സത്യത്തിലേക്കു തിരികെ വരുവാൻ ഒരുവന്
അവനെ സഹായിക്കാം. 20ഇതോർക്കുക: ഒരു
വൻ തെറ്റായ വഴിയിൽനിന്നും ഒരുപാപിയെ
തിരികെ കൊണ്ടുവരുമ്പോൾ ആ പാപിയുടെ
ആത്മാവിനെ മരണത്തിൽനിന്നു രക്ഷിക്കും.
ഇങ്ങനെ ചെയ്യുമ്പോൾ നിരവധിയായ പാപ
ങ്ങൾ ക്ഷമിക്കപ്പെടും.

# പത്രൊസ് എഴുതിയ ഒന്നാം ലേഖനം

1 യേശുക്രിസ്തുവിന്റെ അപ്പൊസ്തലനായ
പത്രൊസിൽനിന്നും ദൈവത്താൽ തിര
ഞ്ഞെടുക്കപ്പെട്ടവരും പൊന്തൊസ്, ഗലാത്യ,
കപ്പദൊക്യ, ആസ്യ, ബിഥുന്യ എന്നീ ദേശങ്ങ
ളിൽ ചിതറി വീട്ടിൽനിന്ന് അകന്നുനിൽക്കു
ന്നവരുമായവർക്ക്. 2തന്റെ വിശുദ്ധജനം ആകേ
ണ്ടതിലേക്കായി നിങ്ങളെ തിരഞ്ഞെടുക്കുവാൻ
പിതാവായ ദൈവം നേരത്തേ തന്നെ പദ്ധതി
യിട്ടു. നിങ്ങളെ വിശുദ്ധീകരിക്കുക പരിശുദ്ധാ
ത്മാവിന്റെ ജോലിയാണ്. നിങ്ങൾ ദൈവത്തെ
അനുസരിക്കണമെന്നും യേശുക്രിസ്തുവിന്റെ
രക്തത്താൽ (മരണം) ശുദ്ധീകരണം പ്രാപിക്കണ
മെന്നും ദൈവം ആഗ്രഹിച്ചു. കൃപയും സമാധാ
നവും കൂടുതൽ കൂടുതൽ നിങ്ങളുടേതാകട്ടെ.

### ഒരു ജീവിക്കുന്ന പ്രത്യാശ

3നമ്മുടെ കർത്താവായ യേശുക്രിസ്തുവി
ന്റെ ദൈവവും പിതാവുമായവന് സ്തുതിയാ
യിരിക്കട്ടെ. ദൈവത്തിന്റെ ഉന്നത കരുണയാൽ
അവൻ നമുക്ക് ഒരു പുതുജീവൻ നൽകി. ഈ
പുതുജീവൻ യേശുക്രിസ്തുവിന്റെ മരണ
ത്തിൽനിന്നുള്ള ഉത്ഥാനം വഴി ഒരു ജീവനുള്ള
പ്രത്യാശ തന്നു. 4ഇപ്പോൾ നാം ദൈവത്തിനു
തന്റെ മക്കൾക്കായിട്ടുള്ള ആശ്ശിസ്സുകൾക്കു
പ്രത്യാശിക്കുന്നു. അവയത്രയും സ്വർഗ്ഗത്തിൽ
നിങ്ങൾക്കായി കരുതിയിരിക്കുന്നു. ആ അനുഗ്ര
ഹങ്ങൾ നശിപ്പിക്കപ്പെടാനോ ക്ഷയിക്കാനോ
സൗന്ദര്യം നഷ്ടപ്പെടാനോ സാദ്ധ്യമല്ല. 5നിങ്ങ
ളുടെ രക്ഷ പൂർത്തിയാകുംവരെ ദൈവശക്തി
നിങ്ങളുടെ വിശ്വാസം വഴി നിങ്ങളെ കാത്തു
രക്ഷിക്കും. നിങ്ങൾക്കു തരാനായി ഒരുക്കിവച്ചി
ട്ടുള്ള രക്ഷ അന്ത്യകാലത്തിൽ തീർച്ചയായും
നിങ്ങൾക്കു കിട്ടും. 6ഇതു നിങ്ങളെ സന്തുഷ്ടരാ
ക്കുന്നു. എന്നാൽ ഇപ്പോൾ അല്പകാലത്തേക്ക്
നാനാ വിഷമതകൾ നിങ്ങളെ ദു:ഖിപ്പിക്കും.
7എന്തുകൊണ്ടാണ് ഈ വിഷമതകൾ ഉണ്ടാകു
ന്നത്? നിങ്ങളുടെ വിശ്വാസം ശുദ്ധിയുള്ള
തെന്ന് തെളിയുന്നതിനു വേണ്ടിയാണ്. വിശ്വാ
സത്തിന്റെ ശുദ്ധത സ്വർണ്ണത്തെക്കാൾ മൂല്യമു
ള്ളതാണ്. തീകൊണ്ടു സ്വർണ്ണം ശുദ്ധമാണെന്നു
തെളിയിക്കാമെങ്കിലും സ്വർണ്ണം ക്ഷയിക്കും.
വിശ്വാസശുദ്ധി യേശുക്രിസ്തു വരുമ്പോൾ
നിങ്ങൾക്കു അഭിനന്ദനവും മഹത്വവും കൊണ്ടു
വരും.

8നിങ്ങൾ ക്രിസ്തുവിനെ കണ്ടിട്ടില്ലെങ്കിൽ
കൂടി ഇപ്പോഴും നിങ്ങളവനെ സ്നേഹിക്കുന്നു.
ഇപ്പോൾ നിങ്ങൾക്ക് അവനെ കാണാൻ പറ്റി
ല്ലെങ്കിലും നിങ്ങളവനിൽ വിശ്വസിക്കുന്നു.
അവനിലുള്ള വിശ്വാസത്തിൽനിന്നു സിദ്ധി
ക്കുന്ന വലുതും മഹത്വമേറിയതുമായ സന്തോ
ഷം വെറും വാക്കുകളാൽ വിവരിക്കുക അസാ
ദ്ധ്യം. 9നിങ്ങളുടെ വിശ്വാസത്തിന് ഒരു ലക്ഷ്യ
മുണ്ട്. നിങ്ങളുടെ ആത്മാക്കളെ രക്ഷിക്കുക
എന്നതാണ് ആ ലക്ഷ്യം. ആ അന്തിമ
ലക്ഷ്യം നിങ്ങൾക്കു കിട്ടുന്നതിനാൽ നിങ്ങ
സന്തോഷിക്കുവിൻ- അത് നിങ്ങളുടെ രക്ഷ
യാണ്.

10ഈ രക്ഷയെക്കുറിച്ച് ശ്രദ്ധാപൂർവ്വം പഠി
ക്കുകയും ഗ്രഹിക്കാൻ ശ്രമിയ്ക്കുകയും ചെയ്ത
പ്രവാചകർ നിങ്ങളിലേക്കു വന്നു കൊണ്ടിരുന്ന
കൃപയെപ്പറ്റിയും സംസാരിച്ചു. 11ക്രിസ്തുവി
ന്റെ ആത്മാവ് ആ പ്രവാചകരിൽ ഉണ്ടായി
രുന്നു. ആ ആത്മാവ് ക്രിസ്തു അനുഭവിക്കേണ്ടി
വരുന്ന കഷ്ടതകളെക്കുറിച്ചും അവയ്ക്കുശേഷം
കൈവരുന്ന മഹത്വത്തെക്കുറിച്ചുമാണ് പറ
ഞ്ഞിരുന്നത്. ആ പ്രവാചകർ ആത്മാവ് അവ
ർക്കു വെളിപ്പെടുത്തിക്കൊടുത്തിരുന്നവ ഗ്രഹി
ക്കാൻ ശ്രമിച്ചു. ഈ കാര്യങ്ങളൊക്കെ എപ്പോൾ
സംഭവിക്കുമെന്നും ആ സമയത്ത് ലോകം എങ്ങ
നെയായിരിക്കുമെന്നും മനസ്സിലാക്കാൻ അവർ
ശ്രമിച്ചു. 12പ്രവാചകർക്കു വേണ്ടി മാത്രമുള്ള
പ്രവൃത്തിയല്ല അവരുടേതെന്ന് അവർക്കു വെളി
വാക്കിയിരുന്നു. പ്രവാചകർ നിങ്ങളെയാണു
സേവിച്ചു കൊണ്ടിരുന്നത്. നിങ്ങൾ കേട്ട കാര്യ
ങ്ങളെപ്പറ്റി പറഞ്ഞപ്പോൾ അവർ നിങ്ങളെ
സേവിക്കുക മാത്രമായിരുന്നു. നിങ്ങളോടു
സുവിശേഷം പ്രസംഗിച്ചവർ സ്വർഗ്ഗത്തിൽ
നിന്നും അയച്ച പരിശുദ്ധാത്മാവിന്റെ സഹാ
യത്താലാണ് നിങ്ങളോടു ഇതെല്ലാം പറഞ്ഞത്.
നിങ്ങളോടു പറഞ്ഞ ആ കാര്യങ്ങൾ ദൂതന്മാർ
വരെ അറിയാൻ ആഗ്രഹിച്ചവയാണ്.

### വിശുദ്ധജീവിതത്തിലേക്കുള്ള ക്ഷണം

13സേവനത്തിനു നിങ്ങളുടെ മനസ്സിനെ
സജ്ജമാക്കുന്നതോടൊപ്പം ആത്മസംയമനം
പാലിക്കുകയും ചെയ്യുവിൻ. യേശുക്രിസ്തു
വെളിപ്പെടുമ്പോൾ തീർത്തും നിങ്ങളുടേതാ
കുന്ന ആ കൃപാദാനത്തിലായിരിക്കണം നിങ്ങ
ളുടെ പൂർണ്ണ പ്രത്യാശ. 14മുൻകാലത്ത് ഇക്കാ
ര്യങ്ങൾ നിങ്ങൾക്കു മനസ്സിലാകാതിരുന്നതു
കൊണ്ട് നിങ്ങളാഗ്രഹിച്ച ദുഷ്കാര്യങ്ങൾ ചെ
യ്തു. എന്നാൽ ഇപ്പോൾ നിങ്ങൾ ദൈവ
ത്തിന്റെ അനുസരണമുള്ള മക്കളാണ്. അതു
കൊണ്ട് പണ്ടു ജീവിച്ചിരുന്നതു പോലെ ജീവി
ക്കരുത്. 15പകരം ദൈവം പരിശുദ്ധനായിരിക്കു
ന്നതു പോലെ നിങ്ങൾ ചെയ്യുന്ന എല്ലാ കാര്യ
ങ്ങളിലും ശുദ്ധിയുള്ളവരാകുവിൻ. നിങ്ങളെ
വിളിച്ചതു ദൈവം ഒരുവനാണ്. 16"ഞാൻ വിശു
ദ്ധനായതുകൊണ്ടു നിങ്ങളും വിശുദ്ധരാകു
വിൻ"* എന്നു തിരുവെഴുത്തുകളിൽ എഴുതിയി
രിക്കുന്നു.

17നിങ്ങൾ ദൈവത്തോടു പ്രാർത്ഥിയ്ക്കു
കയും അവനെ പിതാവെന്നു വിളിയ്ക്കുകയും
ചെയ്യുന്നു. ദൈവം ഓരോരുത്തരുടെയും പ്രവൃ
ത്തിയെ തുല്യമായി വിധിയ്ക്കുന്നു. അതു
കൊണ്ട് ഈ ഭൂമിയിൽ നിങ്ങൾ പരദേശിക
ളായി ജീവിയ്ക്കുമ്പോൾ ദൈവത്തോടു ബഹു
മാനമുള്ളവരായിരിക്കുവിൻ.

---

**"ഞാൻ ... വിശുദ്ധരാകുവിൻ"** ഉദ്ധരണി ലേവ്യ 11:45, 19:2, 20:7.

18പണ്ട് നിങ്ങൾക്കു നിഷ്ഫലമായ രീതിയി
ലാണ് ജീവിച്ചിരുന്നതെന്ന് നിങ്ങൾക്കറിയാം.
നിങ്ങൾ മുമ്പ് ജീവിച്ചിരുന്ന ആൾക്കാരിൽ
നിന്നുമാണ് ആ ജീവിതരീതി നിങ്ങൾക്കു
കിട്ടിയത്. എന്നാൽ അത്തരം ജീവിതരീതിയിൽ
നിന്ന് നിങ്ങൾ രക്ഷപെട്ടു. 19ക്ഷയിച്ചുപോ
കുന്ന സ്വർണ്ണമോ വെള്ളിയോ കൊണ്ടല്ല
നിങ്ങളെ വാങ്ങിയത്. പിന്നെയോ ക്രിസ്തു
വിൻെറ ശുദ്ധവും, പൂർണ്ണവുമായ ആ കുഞ്ഞാ
ടിൻെറ വിലയേറിയ രക്തത്താൽ ആണ്
നിങ്ങളെ വാങ്ങിയത്. 20ലോകത്തിനു അടിത്തറ
ഇടുന്നതിനു മുമ്പേ ക്രിസ്തുവിനെ തിരഞ്ഞെ
ടുത്തിരുന്നു. എന്നാൽ ഈ അവസാന നാളുക
ളിൽ നിങ്ങൾക്കായാണ് അവനെ വെളിവാ
ക്കിയത്. 21ക്രിസ്തു വഴി നിങ്ങൾ ദൈവത്തിൽ
വിശ്വസിക്കുന്നു. ദൈവം ക്രിസ്തുവിനെ മരണ
ത്തിൽനിന്നും ഉയിർപ്പിച്ചു. പിന്നെ ദൈവം
അവനു മഹത്വം നൽകി. അതുകൊണ്ടു നിങ്ങ
ളുടെ വിശ്വാസവും പ്രത്യാശയും ദൈവത്തി
ലാണ്.
22സത്യത്തെ അനുകരിക്കുക വഴി നിങ്ങൾ
സ്വയം ശുദ്ധരായി. ഇനി നിങ്ങൾ നിങ്ങളുടെ
സഹോദരങ്ങൾക്കായി യഥാർത്ഥ സ്നേഹം
ഉള്ളവരാകണം. അതുകൊണ്ട് നിങ്ങളുടെ
പൂർണ്ണഹൃദയത്തോടെ* നിങ്ങൾ അഗാധമായി
പരസ്പരം സ്നേഹിക്കുവിൻ. 23നിങ്ങൾ
വീണ്ടും ജനിച്ചിരിക്കുന്നു. മരിക്കുന്ന ഒന്നിൽ
നിന്നും ഈ പുതുജീവൻ വരില്ല, അമർത്യമായ
ഒന്നിൽ നിന്നേ അതു വരൂ. എന്നും ജീവിക്കു
ന്നതും എന്നും തുടരുന്നതുമായ ദൈവത്തിൻെറ
ആ സന്ദേശം വഴിയാണ് നിങ്ങൾ വീണ്ടും
ജനിച്ചത്. 24തിരുവെഴുത്തു പറയുന്നതു
പോലെ,

“ആരും എന്നേക്കും ജീവിയ്ക്കുന്നില്ല, ഏവരും
പുല്ലു പോലെയും അവരുടെ മഹത്വം പൂപോ
ലെയുമാണ്. പുല്ലു കരിയുന്നു, പൂവ് കൊഴി
യുന്നു.
25പക്ഷേ ദൈവവചനം എന്നേക്കും നില
നിൽക്കും.” *യെശയ്യാവ് 40:6-8*

ഇതാണു നിങ്ങളോടു പറഞ്ഞ വചനവും.

### ജീവിയ്ക്കുന്ന ശിലയും വിശുദ്ധരാജ്യവും

2 അതുകൊണ്ട് അന്യരെ പീഢിപ്പിക്കാതിരി
ക്കുക, നുണ പറയരുത്, നാട്യവും അസൂ
യയും മറ്റുള്ളവരെപ്പറ്റി തിന്മ പറയുന്നതും
ഉപേക്ഷിക്കുക. 2നവജാതശിശുക്കളെപ്പോലെ
ആകുവിൻ. നിങ്ങളുടെ ആത്മാവിനെ തീറ്റി
പ്പോറ്റുന്ന ശുദ്ധമായ പാലുപോലെ ഉപദേശ
ത്തിനുവേണ്ടി വിശക്കുന്നവരാകുവിൻ. അതു
കുടിച്ചു നിങ്ങൾക്ക് വളരുകയും രക്ഷപെടു
കയും ചെയ്യാം. 3കർത്താവിൻെറ നന്മ നിങ്ങൾ
നേരത്തേ തന്നെ അനുഭവിച്ചറിഞ്ഞതാണ
ല്ലോ.*
4ജീവിയ്ക്കുന്ന “ശിലയാണ്” കർത്താവായ
യേശു. ഈ ലോകത്തിലെ ജനങ്ങൾ ആ
കല്ലിനെ (യേശു) വേണ്ടെന്നുവച്ചിരിക്കുന്നു.
പക്ഷെ ദൈവം തിരഞ്ഞെടുത്ത ശിലയാണ
വൻ. ദൈവത്തിന് അവൻ അമൂല്യനാണ്. അതു
കൊണ്ട് അവൻെറ അടുക്കലേക്കു വരിക.
5നിങ്ങളും ജീവിയ്ക്കുന്ന ശിലകൾ പോലെ
യാണ്. ദൈവം സ്വീകരിക്കുന്ന ആത്മീയ യാഗ
ങ്ങൾ അർപ്പിക്കുന്ന വിശുദ്ധപുരോഹിതരാകാ
നായി ഒരു ആത്മീയ ആലയം പണിയപ്പെടാ
നായി നിങ്ങൾ ഉപയോഗിക്കപ്പെടട്ടെ. ആ
ബലികൾ നിങ്ങൾ യേശുക്രിസ്തു വഴി നൽ
കുക. 6തിരുവെഴുത്ത് പറയുന്നു:

“നോക്കൂ, ഞാനൊരു അമൂല്യമായ മൂലക്ക
ല്ലിനെ തിരഞ്ഞെടുത്തിരിക്കുന്നു, ആ കല്ലിനെ
ഞാൻ സീയോനിൽ നിക്ഷേപിക്കുകയാണ്;
അവനിൽ വിശ്വസിക്കുന്ന ഒരുവനും ഒരിക്കലും
നിരാശനാകയില്ല.” *യെശയ്യാവ് 28:16*

7വിശ്വസിക്കുന്ന നിങ്ങൾക്ക് ആ ശില ഏറെ
വിലയുള്ളതാകും. വിശ്വസിക്കാത്തവർക്ക്
അവൻ ഇങ്ങനെ ആണ്:

“ശില്പികൾ അവർക്കു വേണ്ടെന്നു തീരുമാ
നിച്ച ആ കല്ല് ഏറ്റവും പ്രധാനമായ ശില
യായി.” *സങ്കീർത്തനങ്ങൾ 118:22*

8അവിശ്വാസികൾക്ക് അവൻ:

“ഇടറാനുള്ള കല്ലും ജനങ്ങൾക്ക് വീഴുവാ
നുള്ള കല്ലുമാണ്.” *യെശയ്യാവ് 8:14*

ജനങ്ങൾ ഇടറും, കാരണം അവർ ദൈവത്തോടു
അനുസരണക്കേടുള്ളവരാണ്. അനുസരണക്കേ
ടുള്ളവർ വീഴണമെന്ന് ദൈവം പദ്ധതിയിട്ടു.
അവരെ വീഴ്ത്താനുള്ള പാറയാണ് അവൻ.
9എന്നാൽ നിങ്ങൾ തിരഞ്ഞെടുക്കപ്പെട്ടവ
രാണ്. നിങ്ങൾ രാജപുരോഹിതരാണ്. നിങ്ങ
ളൊരു വിശുദ്ധജനമാണ്. നിങ്ങൾ ദൈവത്തി
നുള്ളവരാണ്. ദൈവം ചെയ്ത അത്ഭുതകാര്യ
ങ്ങൾ പറയുവാനായാണ് നിങ്ങളെ തിരഞ്ഞെടു
ത്തത്. അവൻ ഇരുട്ടിൽനിന്നും അത്ഭുതാവഹ
മായ വെളിച്ചത്തിലേക്കു നിങ്ങളെ കൊണ്ടു
വന്നു. 10ഒരിക്കൽ നിങ്ങൾ ജനമല്ലായിരുന്നു.
എന്നാലിപ്പോൾ ദൈവത്തിൻെറ ജനം. പണ്ട്
കരുണ ഒരിക്കലും നിങ്ങൾക്ക് ലഭിച്ചിരുന്നില്ല.
എന്നാലിപ്പോൾ ദൈവത്തിൽനിന്നും കരുണ
കിട്ടിയിരിക്കുന്നു.

### ദൈവത്തിനായ് ജീവിക്കുക

11പ്രിയ സുഹൃത്തുക്കളേ, നിങ്ങൾ ഈ ലോക
ത്തിലെ അപരിചിതരെയും സന്ദർശകരെയും
പോലെയാണ്. അതുകൊണ്ട് നിങ്ങളുടെ സക
ലദുഷ്ട ആഗ്രഹങ്ങളിൽനിന്നും ഒഴിഞ്ഞു
നിൽക്കുവാൻ നിങ്ങളോട് ഞാൻ അഭ്യർത്ഥി
ക്കുന്നു. ഈ കാര്യങ്ങൾ നിങ്ങളുടെ ആത്മാവി
നെതിരെ യുദ്ധം ചെയ്യും. 12അവിശ്വാസിക
ളാണ് നിങ്ങൾക്കു ചുറ്റും ജീവിയ്ക്കുന്നത്.
അവർ പറഞ്ഞേക്കാം നിങ്ങൾ തെറ്റാണ് ചെയ്യു
ന്നതെന്ന്. അതുകൊണ്ടു നല്ല ജീവിതം ജീവി
യ്ക്കുക. അപ്പോൾ അവർ നിങ്ങൾ ചെയ്യുന്ന
സൽപ്രവൃത്തികൾ കൊണ്ട് ദൈവത്തിന്
അവൻ വരുന്ന ആ ദിവസത്തിൽ സ്തുതി
അർപ്പിക്കും.

### അധികാരികളെ അനുസരിക്കുക

13കർത്താവിനുവേണ്ടി ഈ ലോകത്തിൽ
അധികാരം ഉള്ളവരെ അനുസരിക്കുക. ഉന്നതാ
ധികാരിയായ രാജാവിനെ അനുസരിക്കുക.
14രാജാവ് അയയ്ക്കുന്ന ഭരണനേതാക്കളെയും
അനുസരിക്കുക. തെറ്റു ചെയ്തവരെ ശിക്ഷി
ക്കുവാനും നന്മ ചെയ്തവരെ പുകഴ്ത്താനു

---

**പൂർണ്ണ ഹൃദയത്തോട്** “ശുദ്ധഹൃദയത്തിൽ നിന്ന്” എന്നും ഉണ്ട്.

**“കർത്താവിൻെറ ... അനുഭവിച്ചറിഞ്ഞതാണ ല്ലോ”** ഉദ്ധരണി സങ്കീ. 34:8.

മാണ് അവരെ അയച്ചിരിക്കുന്നത്. 15അതു
കൊണ്ട് നിങ്ങൾ സൽപ്രവൃത്തികൾ ചെയ്യു
മ്പോൾ വിഡ്ഢികളെ നിങ്ങൾക്കെതിരെ
അസംബന്ധങ്ങൾ പറയുന്നതിൽനിന്നും തട
യുന്നു. ഇതാണ് ദൈവം ആഗ്രഹിക്കുന്നത്. 16സ്വ
തന്ത്രരെപ്പോലെ ജീവിയ്ക്കുക. എന്നാൽ
ദുഷ്ടത ചെയ്യാനുള്ള ഒരു ഒഴികഴിവായി ആ
സ്വാതന്ത്ര്യത്തെ ഉപയോഗിക്കരുത്. ദൈവ
ത്തിനു സേവനം ചെയ്യുമ്പോലെ ജീവിക്കുക.
17എല്ലാവരോടും ആദരവു കാണിക്കുക. ദൈവ
കുടുംബത്തിലെ എല്ലാ സഹോദരങ്ങളേയും
സ്നേഹിക്കുക. ദൈവത്തെ ഭയക്കുകയും രാജാ
വിനെ മാനിക്കുകയും ചെയ്യുക.

### ക്രിസ്തുവിന്റെ കഷ്ടതയുടെ മാതൃക

18അടിമകളേ, അർഹിക്കുന്ന ബഹുമാന
ത്തോടെ നിങ്ങളുടെ ഉടമകളുടെ അധികാരം
സ്വീകരിക്കുക. സകല ബഹുമാനത്തോടും
ഇതു ചെയ്യുക. നല്ലവനും ദയാലുവുമായ ഉടമ
യെയും ചീത്ത ഉടമയെയും അനുസരിക്കണം.
19തെറ്റൊന്നും ചെയ്തിട്ടില്ലെങ്കിൽ കൂടി ഒരുവൻ
കഷ്ടത സഹിക്കേണ്ടിവന്നേക്കാം. അപ്പോൾ
ആ മനുഷ്യൻ ദൈവത്തെ വിചാരിച്ച് അതു
ക്ഷമാപൂർവ്വം സഹിക്കുകയാണെങ്കിൽ അതു
ദൈവത്തെ പ്രീതനാക്കും. 20എന്നാൽ തെറ്റിനു
ശിക്ഷിക്കപ്പെട്ടാൽ ശിക്ഷ സഹിക്കുന്നതിൽ
നിങ്ങളെ പ്രശംസിക്കുന്നതിനു കാരണമില്ല.
എന്നാൽ നന്മ ചെയ്യുന്നതിനു വേണ്ടി സഹി
യ്ക്കുകയും സഹനത്തിൽ ക്ഷമയുള്ളവനാകു
കയും ചെയ്താൽ അതു ദൈവത്തെ പ്രീത
നാക്കും. 21ഇതിനായി നിങ്ങൾ വിളിക്കപ്പെട്ടിരി
ക്കുന്നു. പിൻതുടരുന്നതിനായി ക്രിസ്തു ഒരു
മാതൃക തന്നു. അവൻ ചെയ്തതു പോലെ
നിങ്ങളും ചെയ്യണം. കഷ്ടം സഹിക്കുമ്പോൾ
ക്ഷമാശീലരാകണം. കാരണം ക്രിസ്തു നിങ്ങൾ
ക്കായി കഷ്ടം സഹിച്ചു.

22"അവൻ പാപമൊന്നും ചെയ്തില്ല. ഒരു
ചതിവും അവന്റെ നാവിൽ കണ്ടെത്തിയില്ല."

*യെശയ്യാവ് 53:9*

23ജനങ്ങൾ ക്രിസ്തുവിനോടു മോശമായ കാര്യ
ങ്ങൾ പറഞ്ഞിട്ടും അവൻ അവരോടു മോശമാ
യമൊന്നും പറഞ്ഞില്ല. ക്രിസ്തു കഷ്ടം സഹി
ച്ചുവെങ്കിലും അവൻ ജനങ്ങളെ ഭീഷണിപ്പെടു
ത്തിയില്ല. അതേ, തന്റെ രക്ഷ ക്രിസ്തു ദൈവ
ത്തെ ഏല്പിച്ചു. നീതിയോടെ വിധിയ്ക്കുന്ന
ഒരുവൻ ദൈവമാണ്. 24കുരിശിലേറുക വഴി
നമ്മുടെ പാപങ്ങൾ ക്രിസ്തു സ്വന്തം ശരീര
ത്തിൽ വഹിച്ചു. പാപത്തിനു വേണ്ടി ജീവിക്കു
ന്നതു നിർത്തി നീതിയ്ക്കായി ജീവിക്കാൻ
വേണ്ടി അവനിതു ചെയ്തു. അവന്റെ മുറി
വാൽ നിങ്ങൾ സുഖപ്പെട്ടിരിക്കുന്നു. 25വഴി
തെറ്റിപ്പോയ കുഞ്ഞാടിനെപ്പോലെയായിരുന്നു
നിങ്ങൾ. പക്ഷെ ഇപ്പോൾ നിങ്ങളുടെ ആത്മാ
വിന്റെ സംരക്ഷകനായ ഇടയനിലേക്കു
നിങ്ങൾ തിരികെ വന്നിരിക്കുന്നു.

### ഭാര്യാ ഭർത്താക്കന്മാർ

3 ഇതു പോലെ ഭാര്യമാരേ, നിങ്ങൾ ഭർത്താ
വിന്റെ അധികാരത്തെ സ്വീകരിക്കണം.
അപ്പോൾ നിങ്ങളിൽ ചിലരുടെ ദൈവകല്പന
കളെ അനുസരിക്കാനിഷ്ടപ്പെടാത്ത ഭർത്താക്ക
ന്മാർ ദൈവത്തിൽ വിശ്വസിക്കുവാൻ പ്രേരിത
രാകും. നിങ്ങൾക്ക് ഒന്നും പറയേണ്ടതായി
വരില്ല. ഭാര്യയുടെ സദ്ജീവിതത്താൽ അവർ
പ്രേരിതരാകും. 2ദൈവാദരത്താൽ നിങ്ങൾ
നയിക്കുന്ന നിർമ്മലമായ ജീവിതം അവരിൽ
മതിപ്പുളവാക്കും. 3നിങ്ങളുടെ സൗന്ദര്യം ആകർ
ഷകമായ കേശാലങ്കാരത്തെയോ, സ്വർണ്ണാഭര
ണത്തെയോ, മോടിയുള്ള വസ്ത്രങ്ങളെയോ
ആശ്രയിച്ചല്ല നിലനിൽക്കുന്നത്. 4അതെ, നിങ്ങ
ളുടെ സൗന്ദര്യം നിങ്ങളുടെ ഉള്ളിൽനിന്നു
വരുന്ന സൗമ്യതയും ശാന്തതയുമുള്ള സ്വഭാവം
ആണ്. അത് ഒരിക്കലും അപ്രത്യക്ഷമാകില്ല.
അത് ദൈവത്തിന് വിലയേറിയതാണ്. 5അതു
പണ്ട് ജീവിച്ചിരുന്ന ദൈവാനുസരണമുള്ള
വിശുദ്ധ സ്ത്രീകളെപ്പോലെയാണ്. ഇതേ
മാർഗ്ഗം തന്നെ അവരും സ്വയം സ്വീകരിച്ചു
സൗന്ദര്യം ഉള്ളവരായി. ഭർത്താവിന്റെ അധി
കാരത്തെ അവരും അംഗീകരിച്ചു. 6ഞാൻ സാറ
യെപ്പോലുള്ള സ്ത്രീകളെക്കുറിച്ചാണ് സൂചി
പ്പിക്കുന്നത്. അവൾ തന്റെ ഭർത്താവായ
അബ്രാഹാമിനെ യജമാനനേയെന്നു വിളിക്കു
കയും അനുസരിക്കുകയും ചെയ്തു. എപ്പോഴും
ഭയമില്ലാതെ ശരി ചെയ്യുകയാണെങ്കിൽ
നിങ്ങൾ സാറയുടെ യഥാർത്ഥ മക്കളാണ്.

7അതു പോലെ ഭർത്താക്കന്മാരായ നിങ്ങൾ
നിങ്ങളുടെ ഭാര്യമാരോടുകൂടി പരസ്പര ധാര
ണയിലുള്ള ഒരു ജീവിതം നയിക്കണം. നിങ്ങൾ
ഭാര്യയോട് ആദരവു കാട്ടണം. അവർ നിങ്ങളേ
ക്കാൾ ശക്തി കുറഞ്ഞവരാണ്. എന്നാൽ ദൈവം
നിങ്ങൾക്കു തരുന്ന അതേ അനുഗ്രഹം തന്നെ
നിങ്ങളുടെ ഭാര്യമാർക്കും നൽകുന്നു- യഥാർത്ഥ
ജീവൻ പകർന്നു തരുന്ന ആ കൃപ. യാതൊന്നും
നിങ്ങളുടെ പ്രാർത്ഥനയെ കുഴപ്പത്തിലാക്കാ
തിരിക്കേണ്ടതിന് ഈ കാര്യങ്ങൾ ചെയ്യുവിൻ.

### നീതിക്കുവേണ്ടി കഷ്ടത സഹിക്കുക

8അതുകൊണ്ട് നിങ്ങളെല്ലാം സമാധാനത്തിൽ
ജീവിക്കുക. പരസ്പരം മനസ്സിലാക്കുവാൻ
ശ്രമിക്കുക. സഹോദരരെപ്പോലെ പരസ്പരം
സ്നേഹിക്കുക. ദയാശീലരും വിനീതരും
ആകുക. 9നിങ്ങളോട് ദുഷ്ടത കാട്ടുന്നവരോടു
പകരമായി ദുഷ്ടത ചെയ്യരുത്. നിങ്ങളെ
ചീത്ത പറഞ്ഞവനോട് പകരമായി ദുർഭാ
ഷണം നടത്തരുത്. പകരം അവനെ അനുഗ്രഹി
ക്കുവാൻ ദൈവത്തോടു പറയുക. നിങ്ങളെ
അനുഗ്രഹം ഏറ്റുവാങ്ങാൻ വിളിച്ചിരിക്കുന്നതു
കൊണ്ടു നിങ്ങൾ എല്ലാ മാർഗ്ഗത്തിലൂടെയും
ഇങ്ങനെ ചെയ്യുക.

10തിരുവെഴുത്ത് പറയുന്നു,

"ജീവനെ സ്നേഹിക്കുകയും സൽദിനങ്ങൾ
ആസ്വദിക്കാൻ കാംക്ഷിക്കുകയും ചെയ്യുന്നവൻ
ദോഷം സംസാരിക്കുന്നതിൽനിന്ന് ഒഴിഞ്ഞു
മാറുകയും നുണ പറയുന്നത് നിർത്തുകയും
വേണം.

11അവൻ സമാധാനം കാംക്ഷിക്കുകയും
അതിൽ തുടരുകയും വേണം. ദുഷ്ക്കർമ്മം നിർ
ത്തി നല്ലതു ചെയ്യുന്നവനാകണം.

12നീതിമാന്മാരെ കർത്താവ് കാണുകയും
അവരുടെ പ്രാർത്ഥനകളെ കർത്താവ് ശ്രദ്ധിക്കു
കയും ചെയ്യുന്നു. എന്നാൽ ദുഷ്ക്കർമ്മികൾക്കെ
തിരാണു കർത്താവ്."

*സങ്കീർത്തനങ്ങൾ 34:12-16*

13എപ്പോഴും നന്മ ചെയ്യുവാൻ ശ്രമിക്കുകയാ
ണെങ്കിൽ യഥാർത്ഥത്തിൽ ഒരുവനും നിങ്ങളെ
ഒരു വിധത്തിലും ഉപദ്രവിക്കുവാൻ സാധിക്ക

യില്ല. 14എന്നാൽ നന്മ ചെയ്യുന്നതുകൊണ്ടു
നിങ്ങൾക്കു കഷ്ടം സഹിക്കേണ്ടിവന്നേക്കാം.
അങ്ങനെ സംഭവിച്ചാൽ നിങ്ങൾ അനുഗ്രഹീത
രാകും. “നിങ്ങളെ ക്ലേശിപ്പിക്കുന്നവരെ പേടിക്കു
കയോ അവരെ ഓർത്ത് ആകുലപ്പെടുകയോ
വേണ്ട.”*

15എന്നാൽ കർത്താവായ ക്രിസ്തുവിനോ
ടുള്ള ബഹുമാനം നിങ്ങൾ ഹൃദയത്തിൽ സൂക്ഷി
ക്കണം. നിങ്ങൾക്കുള്ള പ്രത്യാശയെപ്പറ്റി വിശദീ
കരിക്കുവാൻ ആവശ്യപ്പെടുന്നവനു മറുപടി
കൊടുക്കുവാൻ എപ്പോഴും തയ്യാറായിരിക്കുക.
16അത്തരം ആൾക്കാരോട് ശാന്തമായും ആദര
വോടും സംസാരിക്കണം. എപ്പോഴും നിങ്ങൾക്കു
ശരിയെന്നു തോന്നുന്നതു പ്രവർത്തിക്കണം.
അതു നിങ്ങൾ ചെയ്യുമ്പോൾ നിങ്ങളെക്കുറിച്ച്
മോശമായി സംസാരിക്കുന്നവർ ലജ്ജിതരാകും.
ക്രിസ്തുവിൽ നിങ്ങൾ നന്നായി ജീവിക്കുന്ന
തിനെപ്പറ്റിയാണ് അവർ ഇങ്ങനെ മോശമായി
സംസാരിക്കുന്നത്. നിങ്ങളെക്കുറിച്ച് പറഞ്ഞ
ചീത്തക്കാര്യങ്ങൾ കൊണ്ട് അവർ ലജ്ജിത
രാകും. 17തിന്മ ചെയ്യുന്നതിനേക്കാൾ നന്മ
ചെയ്തു കഷ്ടം സഹിക്കുന്നതാണ് നല്ലത്.
അതേ, ദൈവം അതാണാഗ്രഹിക്കുന്നതെങ്കിൽ
അത് ഏറെ നല്ലതാണ്. 18ക്രിസ്തു നിങ്ങൾ
ക്കായി മരിച്ചു. ആ ഒറ്റ മരണം നിങ്ങളുടെ
പാപങ്ങൾക്ക് പരിഹാരം കൊടുത്തു. അവൻ
നീതിമാനായിരുന്നുവെങ്കിലും പാപികൾക്കു
വേണ്ടി മരിച്ചു. നിങ്ങളെ എല്ലാവരെയും
ദൈവത്തിലേക്കു കൊണ്ടുവരാനാണ് അവ
നിതു ചെയ്തത്. അവന്റെ ബാഹ്യശരീരത്തെ
കൊന്നുവെങ്കിലും ആത്മാവിൽ അവന്റെ
ജീവൻ നിലനിർത്തി. 19ആ ആത്മാവിൽ അവൻ
തുറുങ്കിലെ ആത്മാക്കളോടു പ്രഘോഷിച്ചു.
20അവർ ദൈവത്തെ അനുസരിക്കാൻ കൂട്ടാക്കാ
തിരുന്നു. നോഹ പെട്ടകം ഉണ്ടാക്കിയിരുന്ന
നാളുകളിൽ ദൈവത്തെ അനുസരിക്കാൻ കൂട്ടാ
ക്കാതിരുന്ന ആളുകളുടെ ആത്മാക്കളായിരുന്നു
അത്. ദൈവത്തിന്റെ ക്ഷമാപൂർവ്വമായ കാത്തു
നില്പിനും ഫലമുണ്ടായില്ല. വെറും എട്ടുപേർ
മാത്രം ആപെട്ടകം മൂലം രക്ഷപ്പെട്ടു. അവർ
വെള്ളത്താലാണ് രക്ഷപ്പെട്ടത്. 21ആ ജലം
ഇപ്പോൾ നിങ്ങളെ രക്ഷിക്കുന്ന ജ്ഞാന
സ്നാനം പോലെയാണ്. ദേഹത്തിൽനിന്നുള്ള
അഴുക്കുകൾ കഴുകുന്നതല്ല ജ്ഞാനസ്നാനം.
ദൈവത്തോടുള്ള ഒരു നിർമ്മലഹൃദയം ആവശ്യ
പ്പെടുന്നതാണു ജ്ഞാനസ്നാനം. ക്രിസ്തു
മരണത്തിൽനിന്നും ഉയിർത്തതുകൊണ്ട് അതു
നിങ്ങളെ രക്ഷിക്കും. 22ഇപ്പോൾ യേശു സ്വർഗ്ഗ
ത്തിലേക്കു പോയിരിക്കുന്നു. അവൻ ദൈവ
ത്തിന്റെ വലതു ഭാഗത്താണ്. അവൻ ദൂതന്മാ
രെയും അധികാരികളെയും ശക്തികളെയും
ഭരിക്കുന്നു.

## മാറ്റം വന്ന ജീവിതം

4 ക്രിസ്തു അവന്റെ ശരീരത്തിലായിരിക്ക
വേ കഷ്ടം സഹിച്ചു. അതുകൊണ്ട്
ക്രിസ്തുവിനുണ്ടായ വിചാരങ്ങളാൽ നിങ്ങൾ
നിങ്ങളെത്തന്നെ ബലപ്പെടുത്തണം. ശരീര
ത്തിൽ കഷ്ടം സഹിച്ചവനാരോ അവൻ പാപം
ഉപേക്ഷിച്ചിരിക്കുന്നു. 2ജനം ചെയ്യാൻ ഇഷ്ട
പ്പെടുന്ന ദുഷ്ടത ചെയ്യാതെ ദൈവം ആഗ്രഹി
ക്കുന്നവ ഈ ഭൂമിയിൽ ജീവിക്കും കാലത്തോളം
ചെയ്യുവാൻ നിങ്ങളെത്തന്നെ ബലപ്പെടുത്തു
വിൻ. 3കഴിഞ്ഞ കാലങ്ങളിൽ അവിശ്വാ
സികൾ ചെയ്യാനിഷ്ടപ്പെടുന്ന കാര്യങ്ങൾ
ചെയ്ത് നിങ്ങൾ സമയം പാഴാക്കിയിരുന്നു.
നിങ്ങൾ ലൈംഗികപാപങ്ങൾ ചെയ്യുകയായി
രുന്നു. വിഗ്രഹങ്ങളെ ആരാധിച്ചും ദുഷ്ടത
ചെയ്തും മദ്യസൽക്കാരങ്ങളിലേർപ്പെട്ടും
വന്യവും നിഷ്പ്രയോജനവുമായ ആഘോഷ
ങ്ങൾ നടത്തിയും നിങ്ങൾ മത്തരാകുകയാ
യിരുന്നു. 4അവിശ്വാസികൾ ചെയ്യുന്ന പല
വന്യവും നിഷ്ഫലവുമായ കാര്യങ്ങൾ
നിങ്ങൾ ചെയ്യാതിരിക്കുന്നതു കൊണ്ട് അവർ
നിങ്ങളെക്കുറിച്ച് അസാധാരണമെന്ന് ചിന്തി
ക്കുകയും ചീത്തകാര്യങ്ങൾ പറയുകയും
ചെയ്യുന്നു. 5ജീവിച്ചിരിക്കുന്നവരെയും മരിച്ചവ
രെയും വിധിപ്പാൻ തയ്യാറായിരിക്കുന്ന ദൈവ
മുമ്പാകെ അവരെപ്പറ്റിത്തന്നെയുള്ള കണക്കു
അവർ ബോധിപ്പിക്കേണ്ടതായി വരും. 6ഇ
പ്പോൾ മരിച്ചവരോടും സുവിശേഷം പ്രസംഗി
ച്ചു. കാരണം എല്ലാവരെയും പോലെ അവരും
സമമായി വിധിക്കപ്പെടേണ്ടതാണ്. അവർ
ജീവിച്ച കാലത്ത് ചെയ്തവയെ കണക്കിലെ
ടുത്ത് അവരെ വിധിക്കും. എന്നാൽ അവരോടു
ദൈവം ജീവിക്കുന്നതു പോലെ ആത്മാവിൽ
ജീവിക്കാൻ സുവിശേഷം പ്രസംഗിച്ചു.

## ദൈവകൃപയുടെ നല്ല കാര്യസ്ഥൻ

7എല്ലാം അവസാനിക്കുന്ന സമയം അടുത്തി
രിക്കുന്നു. അതുകൊണ്ട് സുബോധവും, സ്വയ
നിയന്ത്രണവും കാത്തു സൂക്ഷിക്കുക. ഇതു
പ്രാർത്ഥിക്കുവാൻ നിങ്ങളെ സഹായിക്കും. 8പര
സ്പരം അഗാധമായി സ്നേഹിക്കുക. അതാണു
ഏറ്റവും പ്രധാനം. സ്നേഹം അനേക പാപ
ങ്ങളെ മറയ്ക്കും. 9പരാതികൂടാതെ നിങ്ങളുടെ
ഭവനങ്ങൾ പരസ്പരം പങ്കുവയ്ക്കുക. 10നിങ്ങ
ളിൽ ഓരോരുത്തർക്കും ഒരു ആത്മീയവരം ദൈ
വത്തിൽനിന്നു കിട്ടിയിട്ടുണ്ട്. ദൈവം തന്റെ
കൃപ പലവിധത്തിൽ കാണിച്ചിട്ടുണ്ട്. അതു
കൊണ്ട് ദൈവത്തിന്റെ നല്ല ദാനങ്ങളെ ഉപ
യോഗിക്കാൻ ചുമതലയുള്ള ദാസന്മാരെപ്പോ
ലെയാണ് നിങ്ങൾ. അതുകൊണ്ട് നല്ല ദാസ
ന്മാരായി നിങ്ങളുടെ ദൈവദത്തമായ കഴിവു
കൾ അന്യോന്യം സേവനത്തിനായി ഉപയോ
ഗിക്കുക. 11സംസാരിക്കുന്നവൻ ദൈവത്തിൽ
നിന്നുള്ള വചനം സംസാരിക്കണം. സേവനം
ചെയ്യുന്നവൻ ദൈവം നൽകിയ കരുത്തുകൊ
ണ്ട് സേവനം ചെയ്യട്ടെ. എല്ലാക്കാര്യത്തിലും
യേശുക്രിസ്തു വഴി ദൈവത്തിനു മഹത്വം
ഉണ്ടാക്കുന്നതിനു നിങ്ങളിതു ചെയ്യുവിൻ.
പ്രതാപവും മഹത്വവും എന്നുമെന്നേക്കും അവ
നുള്ളതാകട്ടെ. ആമേൻ.

## ക്രിസ്ത്യാനിയെന്ന നിലയിലുള്ള കഷ്ടങ്ങൾ

12പ്രിയ സുഹൃത്തുക്കളേ, ഇപ്പോൾ നിങ്ങൾ
സഹിക്കുന്ന വേദനാ ജനകമായ കാര്യങ്ങളെക്കു
റിച്ച് അമ്പരക്കരുത്. അതു നിങ്ങളുടെ വിശ്വാസ
ത്തിനുള്ള പരീക്ഷയാണ്. അസാധാരണമായ
എന്തോ സംഭവിക്കുന്നു എന്നു വിചാരിക്കരുത്.
13എന്നാൽ ക്രസ്തുവിന്റെ കഷ്ടങ്ങളിൽ പങ്കു
കാരാകുന്നു എന്നു കണ്ട് സന്തോഷിക്കണം.
ക്രിസ്തു അവന്റെ മഹത്വം കാണിക്കുമ്പോൾ
നിങ്ങൾ സന്തോഷവാന്മാരും ആനന്ദപൂരിതരു
മാകും. 14നിങ്ങൾ ക്രിസ്തുവിന്റെ അനുഗാമിക
ളായതുകൊണ്ട് നിന്ദിതരായാൽ നിങ്ങൾ അനു
ഗ്രഹീതരാണ്. മഹത്വത്തിന്റെ ആത്മാവ് നിങ്ങ

**“നിങ്ങളെ ... വേണ്ട”** യെശ. 8:12.

ളോടു കൂടെ ഉള്ളതിനാൽ നിങ്ങൾ അനുഗ്രഹീ
തരാണ്. അതു ദൈവത്തിൻെറ ആത്മാവാണ്.
15അന്യരെ ബുദ്ധിമുട്ടിക്കുന്നവനെപ്പോലെയോ
മോഷ്ടാവിനെപ്പോലെയോ കൊലയാളിയെ
പ്പോലെയോ അല്ലെങ്കിൽ മറ്റേതെങ്കിലും
തരത്തിലുള്ള കുറ്റവാളിയെപ്പോലെയോ ആക
രുത്. അത്തരത്തിലുള്ളവർ കഷ്ടം സഹിച്ചേ
തീരൂ, പക്ഷേ നിങ്ങൾ ഇക്കാരണത്താൽ ഒരി
ക്കലും ദുരിതമനുഭവിക്കരുത്. 16ഒരു ക്രിസ്ത്യാനി
യായതിൻെറ പേരിൽ കഷ്ടം സഹിക്കേണ്ടിവ
രുന്നെങ്കിൽ നിങ്ങൾ ലജ്ജിക്കേണ്ട. ആ നാമ
ത്തിനു നിങ്ങൾ ദൈവത്തിനു നന്ദി പറയണം.
17വിധി തുടങ്ങുന്നതിനു സമയമായി. ദൈവ
ത്തിൻെറ കുടുംബം മുതലാണ് ആരംഭിക്കുന്നത്.
ആ വിധി നമ്മിലാണ് തുടങ്ങുന്നതെങ്കിൽ ദൈ
വത്തിൻെറ സുവിശേഷത്തെ അനുസരിക്കാത്ത
വർക്ക് എന്തു സംഭവിക്കും?
18നല്ല ഒരു വ്യക്തിക്ക് രക്ഷ കിട്ടുന്നത് ദുഷ്ക
രമാണ് (കഠിനമാണ്). "അപ്പോൾ ദൈവത്തി
നെതിരായിട്ടുള്ളവനും പാപപൂരിതനും എന്തു
സംഭവിക്കും?" * *സദൃശ്യ. 11:31*

19അതുകൊണ്ട് ദൈവേച്ഛയ്ക്കനുസൃതമായി
കഷ്ടം സഹിക്കുന്നവർ തങ്ങളുടെ ആത്മാക്കളെ
വിശ്വസ്തനായ സൃഷ്ടാവിൽ ഭരമേല്പിച്ചു തുട
ർച്ചയായി സൽകർമ്മങ്ങൾ ചെയ്യണം.

### ദൈവത്തിൻെറ അജഗണം

5 ഇനി നിങ്ങളുടെ കൂട്ടത്തിലുള്ള മൂപ്പന്മാ
രോട് എനിക്കു ചില കാര്യങ്ങൾ പറയുവാ
നുണ്ട്. ഞാനും ഒരു മൂപ്പനാണ്. ക്രിസ്തുവിൻെറ
കഷ്ടങ്ങൾ ഞാൻ തന്നെ കണ്ടിട്ടുണ്ട്. ഞങ്ങൾ
ക്കു കാണിച്ചുതരുന്ന ആ മഹത്വം ഞാൻ പങ്കു
വയ്ക്കും. 2നിങ്ങൾക്കു ഉത്തരവാദപ്പെട്ട ഈ കൂട്ട
ത്തിൻെറ സംരക്ഷ ഏൽക്കുവാൻ ഞാൻ അഭ്യർ
ത്ഥിക്കുന്നു. അവർ ദൈവത്തിൻെറ അജഗണ
മാണ്. അങ്ങനെ ചെയ്യുവാൻ നിങ്ങളെ നിർബ
ന്ധിച്ചതു കൊണ്ടല്ല എന്നാൽ, നിങ്ങളങ്ങനെ
ചെയ്യാൻ ആഗ്രഹിക്കുന്നതുകൊണ്ടാണ്. ഇങ്ങ
നെയാണ് ദൈവം ആഗ്രഹിക്കുന്നത്. പണം
ആഗ്രഹിച്ചല്ല സേവനം ചെയ്യുന്നതിൽ സന്തോ
ഷം ഉള്ളതുകൊണ്ട് അതു ചെയ്യുവിൻ. 3നിങ്ങ
ൾക്ക് ചുമതലപ്പെട്ടവരോട് നിങ്ങൾ ഒരു പരു
ക്കൻ ഭരണാധികാരിയെപ്പോലെയാകരുത്.
പകരം നല്ല മാതൃകയുള്ളവരാകുക. പിന്നെ,
ഭരിക്കുന്ന ഇടയൻ (ക്രിസ്തു) വരുമ്പോൾ നിങ്ങ
ൾക്കൊരു കിരീടം കിട്ടും. 4അതു മഹത്വപൂർ
ണ്ണവും നശിക്കാത്ത സൗന്ദര്യമുള്ളതും ആയി
രിക്കും. 5യുവാക്കളേ, നിങ്ങളോടും എനിക്കു
ചിലതു പറയുവാനുണ്ട്. നിങ്ങൾ മൂപ്പന്മാരുടെ
അധികാരത്തെ സ്വീകരിക്കണം. നിങ്ങളോരോ
രുത്തരും പരസ്പരം ഏറെ വിനീതരാകണം.
"ദൈവം അഹങ്കാരികൾക്ക് എതിരാണ്.
എന്നാൽ വിനീതരിൽ അവൻ കൃപ ചൊരി
യുന്നു." *സദൃശ്യ. 3:34*

6ദൈവത്തിൻെറ ശക്തമായ കരങ്ങൾക്കു കീഴെ
വിനീതരാകുവിൻ. അപ്പോൾ സമയമാകു
മ്പോൾ അവൻ നിങ്ങളെ ഉയർത്തും. 7അവൻ
നിങ്ങൾക്കുവേണ്ടി കരുതുന്നതുകൊണ്ട് നിങ്ങ
ളുടെ എല്ലാ ആകുലങ്ങളും അവനെ ഏല്പിക്കുക.
8ശ്രദ്ധാലുക്കളാകുകയും സ്വയം നിയന്ത്രിക്കു
കയും ചെയ്യുവിൻ. പിശാചാണു നിങ്ങളുടെ
ശത്രു. മനുഷ്യനെ തിന്നുവാൻ അലറിപ്പാഞ്ഞു
നടക്കുന്ന ഒരു സിംഹത്തെപ്പോലെയാണവൻ.
9പിശാചിനെ പിന്തുടരാൻ കൂട്ടാക്കാതിരിക്കുക.
നിങ്ങളുടെ വിശ്വാസത്തിൽ ഉറച്ചുനിൽക്കുക.
നിങ്ങൾക്കുള്ള അതേ കഷ്ടങ്ങളാണ് ലോകമെ
മ്പാടുമുള്ള നിങ്ങളുടെ സഹോദരീസഹോദരർ
അനുഭവിക്കുന്നതെന്ന് നിങ്ങൾക്കറിയാം.
10അതെ, അല്പകാലത്തേക്ക് നിങ്ങൾ കഷ്ടം
സഹിക്കും. എന്നാലതിനുശേഷം ദൈവം എല്ലാം
ശരിയാക്കും. അവൻ നിങ്ങളെ ബലപ്പെടുത്തും.
അവൻ നിങ്ങളെ താങ്ങുകയും വീഴ്ചയിൽ
നിന്നു രക്ഷിക്കുകയും ചെയ്യും. എല്ലാ കൃപയും
പകരുന്ന ദൈവമാണവൻ. ക്രിസ്തുവിൽ
തൻെറ മഹത്വത്തെ പങ്കുവയ്ക്കാൻ അവൻ
നിങ്ങളെ ക്ഷണിച്ചിരിക്കുന്നു. ആ മഹത്വം
എക്കാലത്തേക്കുമായി തുടരും. 11എല്ലാ ശക്തി
യും എന്നുമെന്നേക്കും അവൻേറതാണ്. ആമേൻ.

### അവസാന അഭിവാദനങ്ങൾ

12ഞാൻ ഈ ചെറുകത്ത് എഴുതിയത് സിലാ
നൊസിൻെറ സഹായത്തോടെയാണ്. അവൻ
ക്രിസ്തുവിൽ വിശ്വസ്തനായ സഹോദര
നാണ് എന്ന് എനിക്കറിയാം. നിങ്ങളെ ആശ്വ
സിപ്പിക്കുവാനും പ്രോത്സാഹിപ്പിക്കുവാനു
മാണ് ഞാൻ എഴുതിയത്. ഇതാണ് ദൈവത്തി
ൻെറ ശരിയായ കൃപ എന്നു പറയുവാനാണ്
ഞാൻ ആഗ്രഹിച്ചത്. അതിൽ ഉറച്ചുനിൽക്കുക.
13ബാബിലോണിലെ സഭ നിങ്ങളെ വന്ദനം
ചെയ്യുന്നു. അവരും നിങ്ങളെപ്പോലെ തന്നെ
തെരഞ്ഞെടുക്കപ്പെട്ടവരാണ്. ക്രിസ്തുവിൽ
എൻെറ മകനായ മർക്കൊസും നിങ്ങളെ
വന്ദനം ചെയ്യുന്നു. 14നിങ്ങൾ കണ്ടുമുട്ടുമ്പോൾ
ഒരു സ്നേഹചുംബനം പരസ്പരം കൊടു
ക്കുക.
ക്രിസ്തുവിലുള്ള എല്ലാവർക്കും സമാധാനം.

**അപ്പോൾ … സംഭവിക്കും** ഉദ്ധരണി സദൃശ്യ. 11:31.

# പത്രൊസ്
# എഴുതിയ രണ്ടാം ലേഖനം

1 യേശുക്രിസ്തുവിൻെറ ദാസനും അപ്പൊ
സ്തലനുമായ ശിമോൻ പത്രൊസിൽ
നിന്നും, ഞങ്ങൾക്കുള്ളതുപോലെയുള്ള അതേ
മൂല്യവത്തായ വിശ്വാസമുള്ള നിങ്ങൾക്കെല്ലാ
വർക്കും എഴുതുന്നത്. നമ്മുടെ ദൈവവും രക്ഷ
കനായ യേശുക്രിസ്തുവും നീതിമാനായതു
കൊണ്ട് നിങ്ങൾക്ക് ആ വിശ്വാസം കിട്ടി.
അവൻ ശരിയായതു ചെയ്യുന്നു.
2കൃപയും സമാധാനവും നിങ്ങൾക്കു കൂടുതൽ
കൂടുതൽ ലഭിക്കുമാറാകട്ടെ. ദൈവത്തെയും
നമ്മുടെ കർത്താവായ യേശുവിനെയും അറി
യാമെന്നതുകൊണ്ട് കരുണയും സമാധാനവും
നിങ്ങൾക്കു ലഭിച്ചു.

### നമുക്കാവശ്യമുള്ളതു ദൈവം തന്നു

3യേശുവിന് ദൈവത്തിൻെറ ശക്തിയുണ്ട്.
അവൻെറ ശക്തി ദൈവത്തെ ശുശ്രൂഷിക്കുന്ന
തിനും നമുക്കു ജീവിക്കുന്നതിനുമായ എല്ലാ
കാര്യങ്ങളും നൽകി. നമുക്കവനെ അറിയാം
എന്നതുകൊണ്ട് ഇവയൊക്കെ നമുക്കുണ്ട്.
തൻെറ പ്രതാപവും നന്മയുംകൊണ്ട് യേശു
നമ്മെ വിളിച്ചിരിക്കുന്നു. 4തൻെറ പ്രതാപവും
നന്മയും വഴി യേശു നമുക്കു വാഗ്ദാനം നൽ
കിയ അമൂല്യമായ മഹാദാനങ്ങൾ നൽകിയിരി
ക്കുന്നു. ആ ദാനങ്ങൾ വഴി വിശുദ്ധസ്വഭാവം
നമുക്കു പങ്കുവയ്ക്കാം. അതുകൊണ്ട് ലോകം
അതാഗ്രഹിക്കുന്ന തിന്മകളാൽ നിങ്ങളെ നശി
പ്പിക്കയില്ല.
5ഈ അനുഗ്രഹങ്ങളൊക്കെ നിങ്ങൾക്കുള്ളതു
കൊണ്ട് അതു നിങ്ങളുടെ ജീവിതത്തിനു മുതൽ
ക്കൂട്ടാക്കാൻ പരമാവധി ശ്രമിക്കുക. നിങ്ങളുടെ
വിശ്വാസത്തിലേക്ക് നന്മയും നന്മയിലേക്ക്
അറിവും 6അറിവിലേക്ക് ആത്മനിയന്ത്രണവും
ആത്മനിയന്ത്രണത്തിലേക്ക് സ്ഥിരതയും സ്ഥിര
തയിലേക്ക് ദൈവശുശ്രൂഷയും 7ദൈവശുശ്രൂഷ
യിലേക്ക് നിങ്ങളുടെ സഹോദരങ്ങൾക്കു
വേണ്ടിയുള്ള കരുണയും ഈ കരുണയിലേക്ക്
സ്നേഹവും കൂട്ടിച്ചേർക്കുക. 8ഈ കാര്യങ്ങള
ത്രയും നിങ്ങളിലുണ്ടാകുകയും അതു വളരു
കയും ചെയ്യുന്നുവെങ്കിൽ, ഈ കാര്യങ്ങൾ
നിങ്ങളെ ഒരിക്കലും പ്രയോജനശൂന്യരാകാതി
രിക്കാൻ സഹായിക്കും. നമ്മുടെ കർത്താവായ
യേശുക്രിസ്തുവിൽ നിങ്ങൾക്കുള്ള അറിവു
കൊണ്ട് ഈ കാര്യങ്ങൾ നിങ്ങളെ ഒന്നിനും
കൊള്ളാത്തവരാകാതിരിക്കാൻ സഹായിക്കും.
9എന്നാൽ ഈ വക കാര്യങ്ങൾ ഒരുവന് ഇല്ലെ
ങ്കിൽ അവനു വ്യക്തമായി കാണാൻ കഴിയില്ല.
അവൻ അന്ധനാണ്. പഴയ തിന്മകളിൽനിന്നും
അവനെ ശുദ്ധനാക്കി എന്നുള്ളത് അവൻ മറന്നു.
10എൻെറ സഹോദരങ്ങളേ, ദൈവം അവൻേറ
തായിരിക്കാൻ നിങ്ങളെ വിളിയ്ക്കുകയും തിര
ഞ്ഞെടുക്കുകയും ചെയ്തു. ദൈവം വിളിച്ച
വരും തിരഞ്ഞെടുക്കപ്പെട്ടവരും ആണ് നിങ്ങ
ളെന്ന് തെളിയിക്കാൻ തീവ്രമായി ശ്രമിയ്ക്കണം.
ഇതു ചെയ്യുമെങ്കിൽ നിങ്ങൾ ഇടറിപ്പോകയില്ല.
11നമ്മുടെ കർത്താവും രക്ഷകനുമായ യേശുക്രി
സ്തുവിൻെറ രാജ്യത്തിലേക്ക് ശ്രേഷ്ഠമായ വര
വേല്പും നിങ്ങൾക്കു കിട്ടും. ആ രാജ്യം എക്കാ
ലത്തേക്കും ഉള്ളതാണ്.
12ഇക്കാര്യം നിങ്ങൾക്ക് അറിയാം. നിങ്ങൾ
ക്കുള്ള സത്യത്തിൽ നിങ്ങൾ ബലവാന്മാരാണ്.
എന്നാൽ ഈ കാര്യങ്ങൾ ഓർമ്മിപ്പിക്കാൻ
ഞാൻ എപ്പോഴും സഹായിക്കും. 13ഈ ഭൂമിയിൽ
ജീവിച്ചിരിക്കും കാലത്തോളം ഈ കാര്യങ്ങൾ
ഓർപ്പിച്ചു സഹായിക്കുന്നത് ശരിയാണെന്നു
ഞാൻ കരുതുന്നു. 14ഈ ശരീരം തീർച്ചയായും
ഉടനെ ഉപേക്ഷിക്കണമെന്ന് എനിക്കറിയാം.
നമ്മുടെ കർത്താവായ യേശു അത് എന്നെ
കാണിച്ചു.*15ഈ കാര്യമത്രയും എപ്പോഴും ഓർ
മ്മിപ്പിച്ചു സഹായിക്കാൻ എന്നെക്കൊണ്ടാവു
ന്നത്രയും ഞാൻ ശ്രമിയ്ക്കും. എനിക്കുശേഷവും
ഇവയത്രയും ഓർമ്മിപ്പിക്കാൻ കെല്പുള്ളവരാ
കണം നിങ്ങളെന്നു ഞാൻ ആഗ്രഹിക്കുന്നു.

### ഞങ്ങൾ ക്രിസ്തുവിൻെറ
### മഹത്വം കണ്ടു

16കർത്താവായ യേശുക്രിസ്തുവിൻെറ
ശക്തിയെപ്പറ്റി ഞങ്ങൾ നിങ്ങളോടു പറഞ്ഞു.
അവൻെറ വരവിനെപ്പറ്റിയും പറഞ്ഞു.
ഞങ്ങൾ പറഞ്ഞതത്രയും ആൾക്കാർ നെയ്തെ
ടുത്ത വെറും രസികൻ കഥകളല്ല. അതെ,
ക്രിസ്തുവിൻെറ പ്രതാപം ഞങ്ങളുടെ തന്നെ
കണ്ണുകൾകൊണ്ടു ഞങ്ങൾ കണ്ടതാണ്. 17മഹാ
പ്രതാപവാനായ ദൈവത്തിൻെറശബ്ദം യേശു
കേട്ടു. പിതാവായ ദൈവത്തിൽനിന്ന് ആദ
രവും മഹത്വവും കിട്ടിയപ്പോഴായിരുന്നു അത്.
ശബ്ദം പറഞ്ഞു, “ഇത് എൻെറ പുത്രനാണ്,
ഞാൻ അവനെ സ്നേഹിക്കുന്നു. ഞാനവനിൽ
സംപ്രീതനാണ്.”* 18ഞങ്ങളും ആ ശബ്ദം
കേട്ടു. യേശുവും ഒത്ത് ഞങ്ങൾ വിശുദ്ധഗിരി
യിൽ ആയിരിക്കുമ്പോൾ സ്വർഗ്ഗത്തിൽനിന്നാ
ണതു വന്നത്.
19പ്രവാചകർ പറഞ്ഞ ഈ കാര്യങ്ങൾ ഞങ്ങ
ളിൽ പൂർണ്ണമായും സ്ഥിരപ്പെടുത്തി. പ്രവാ
ചകർ പറഞ്ഞ കാര്യങ്ങളെ ശ്രദ്ധാപൂർവ്വം
പിന്തുടരുന്നത് നിങ്ങൾക്കു നല്ലതാണ്. അവർ
പറഞ്ഞിട്ടുള്ള ഈ കാര്യങ്ങളത്രയും അന്ധകാരം
നിറഞ്ഞ സ്ഥലത്ത് മിന്നും വെളിച്ചം പോലെ
യാണ്. പ്രഭാതം തുടങ്ങും വരെ അതു തെളിയു
കയും പ്രഭാത നക്ഷത്രം നിങ്ങളുടെ ഹൃദയ
ത്തിൽ ഉദിയ്ക്കുകയും ചെയ്യും. 20ഏറ്റവും
പ്രധാനമായി നിങ്ങൾ ഇതു മനസ്സിലാക്കണം.
തിരുവെഴുത്തുകളിലെ പ്രവചനം യാതൊരു
വ്യക്തിയുടെയും സ്വന്തമായ ഭാഷ്യങ്ങളല്ല.
21അതെ, ഒരു മനുഷ്യൻ എന്തു പറയാൻ ആഗ്ര
ഹിച്ചോ അതൊന്നിൽനിന്നും ഒരു പ്രവചനവും
വന്നില്ല. പക്ഷേ ജനങ്ങൾ പരിശുദ്ധാത്മാവി

---

**നമ്മുടെ ... കാണിച്ചു** ഉദ്ധരണി. യോഹ. 21:18-19.

**“ഇത് എൻെറ ... സംപ്രീതനാണ്** ”ഉദ്ധരണി മത്താ. 17:1-9.

നാൽ നയിക്കപ്പെട്ട് ദൈവത്തിൽനിന്നുള്ള
കാര്യങ്ങൾ സംസാരിച്ചു.

### വ്യാജപ്രവാചകർ

2 പണ്ട് ദൈവജനത്തിനിടയിൽ കള്ള
പ്രവാചകരുണ്ടായിരുന്നു. ഇന്നും അപ്ര
കാരം തന്നെ. അതു പോലെ തന്നെ നിങ്ങളുടെ
കൂട്ടത്തിലും വ്യാജ അദ്ധ്യാപകർ ഉണ്ടാകും. ജന
ങ്ങൾ നഷ്ടപ്പെടുന്നവിധം തെറ്റായ ഉപദേശ
ങ്ങൾ അവർ പഠിപ്പിക്കും. തങ്ങൾ പഠിപ്പിക്കു
ന്നത് തെറ്റാണെന്നു മനസ്സിലാകാത്ത വിധ
ത്തിൽ അവർ പഠിപ്പിക്കും. അവർക്കു സ്വാത
ന്ത്ര്യം കൊണ്ടുവന്നു കൊടുത്ത നാഥനെപ്പോ
ലും (യേശു) അവർ നിഷേധിയ്ക്കുകയും
ചെയ്യും. അതുകൊണ്ട് അവർ വേഗത്തിൽ
സ്വയം നശിക്കും. 2അവർ ചെയ്യുന്ന ദുഷ്കർമ്മ
ങ്ങളിൽ വളരെയേറെപ്പേർ അവരെ പിന്തുടരും.
ഇതരർ അക്കൂട്ടർ കാരണം സത്യത്തിന്റെ പാത
യെക്കുറിച്ച് മോശമായി സംസാരിക്കും. 3ആ
വ്യാജ അദ്ധ്യാപകർക്ക് നിങ്ങളുടെ പണം മാത്രം
മതി. അതുകൊണ്ട് പൊളിവചനങ്ങൾ പറഞ്ഞ്
നിങ്ങളെ ഉപയോഗിക്കും. ആ വ്യാജാദ്ധ്യാപകർ
ക്കെതിരെയുള്ള വിധി വാചകം നേരത്തെ തയ്യാ
റാക്കിയിട്ടുണ്ട്. അവരെ നശിപ്പിക്കുന്നവനിൽ
(ദൈവം) നിന്ന് അവർ രക്ഷപെടില്ല.

4ദൂതന്മാർ പാപം ചെയ്തപ്പോൾ ശിക്ഷയി
ല്ലാതെ സ്വതന്ത്രമാക്കാൻ ദൈവം അവരെ അനു
വദിച്ചില്ല. അതെ, ദൈവം അവരെ നരകത്തി
ലേക്ക് അയച്ചു. ഇരുട്ടിന്റെ ഗുഹകളിലേക്ക്
ദൈവം അവരെ ഇട്ടു. അന്തിമ വിധിവരെ
അവരെ അവിടെത്തന്നെ ഇട്ടിരിക്കുന്നു. 5പണ്ട്
ജീവിച്ചിരുന്ന ദുഷ്ടരെയും ദൈവം ശിക്ഷിച്ചു.
ദൈവ നിഷേധികളാൽ നിറഞ്ഞിരുന്ന ഭൂമിയി
ലേക്കു ദൈവം പ്രളയം കൊണ്ടുവന്നു. എന്നാൽ
നോഹയെയും അവനോടൊപ്പമുണ്ടായിരുന്ന
ഏഴുപേരെയും ദൈവം രക്ഷിച്ചു. നീതിയോടെ
ജീവിക്കാൻ ജനങ്ങളോട് പറഞ്ഞ ഒരുവനാണ്
നോഹ. 6മാത്രമല്ല ദൈവം സൊദോം, ഗൊ
മോറാ എന്നീ നഗരങ്ങളെയും ശിക്ഷിച്ചിരുന്നു.
ചാരമൊഴികെ മറ്റൊന്നും ഇല്ലാത്ത തരത്തിൽ
ദൈവം ആ നഗരങ്ങളെ എരിച്ചു. ദൈവത്തിനെ
തിരായിട്ടുള്ളവർക്ക് എന്തു സംഭവിക്കും എന്ന
തിനു ദൈവം ആ നഗരങ്ങളെ ഉദാഹരണമാക്കി.
7പക്ഷെ ദൈവം ലോത്തിനെ രക്ഷിച്ചു. ലോത്ത്
വളരെ നല്ലവനായ മനുഷ്യനായിരുന്നു. ജനങ്ങ
ളുടെ വൃത്തികെട്ട ജീവിതശൈലി കൊണ്ട്
അവനു പൊറുതി മുട്ടി. 8(ലോത്ത് നല്ലവനായി
രുന്നെങ്കിലും ആ വൃത്തികെട്ടവർക്കൊപ്പമായി
രുന്നു ദിനംതോറും ജീവിച്ചത്. അവൻ കേട്ടതും
കണ്ടതുമായ ദുഷ്കാര്യങ്ങളാൽ ലോത്തിന്റെ
നല്ല ഹൃദയം മുറിപ്പെട്ടു.) 9അതെ, ദൈവമാണ്
ഇതു ചെയ്തത്. അതുകൊണ്ട് അവനെ ശുശ്രൂ
ഷിക്കുന്നവരെ എങ്ങനെ രക്ഷിക്കണമെന്നു കർ
ത്താവിനറിയാം. ദുഷ്ടരെ ബന്ധനത്തിൽ
വയ്ക്കുകയും ന്യായവിധി ദിവസം വരെ
കാത്തിരുന്ന് കർത്താവ് അവരെ ശിക്ഷിയ്ക്കു
കയും ചെയ്യും. 10ഹീനമായ കാര്യങ്ങൾ ചെയ്യു
ന്നവർക്കും പാപം നിറഞ്ഞ സ്വയത്തെ അനു
സരിച്ചു ജീവിക്കുന്നവർക്കും ദൈവത്തിന്റെ
അധികാരത്തെ എതിർക്കുന്നവർക്കും ആണ്
പ്രധാനമായിട്ട് ഈ ശിക്ഷ.

ഈ കപട അദ്ധ്യാപകർ അവർക്കു വേണ്ടത്
ചെയ്യുകയും സ്വയം പുകഴ്ത്തുകയും ചെയ്യും.
ബലവും ശക്തിയുമേറിയ ദൂതന്മാരെക്കുറിച്ചും
മോശമായ കാര്യങ്ങൾ സംസാരിക്കാൻ അവ
ർക്കു ഭീതിയില്ല. 11ദൂതന്മാർ ഈ വ്യാജ അദ്ധ്യാ
പകരെക്കാൾ വളരെ കരുത്തരും ശക്തരുമാണ്.
എന്നാൽ ദൂതന്മാർ പോലും ദൈവസമക്ഷം
അവർക്കെതിരെ കുറ്റം ആരോപിയ്ക്കുകയോ
ചീത്ത പറയുകയോ ഇല്ല. 12എന്നാൽ, ഈ
വ്യാജ അദ്ധ്യാപകർ തങ്ങൾക്കു മനസ്സിലാ
കാത്ത കാര്യങ്ങൾക്കെതിരെ ദുഷ്ക്കാര്യങ്ങൾ
സംസാരിക്കുന്നു. പിടികൂടപ്പെട്ട് കൊല്ലപ്പെടു
വാൻ മാത്രമായി ജനിച്ചിരിക്കുന്ന വന്യമൃഗങ്ങ
ളെപ്പോലെ ഇവരും ചിന്തിക്കാതെ പ്രവർത്തി
ക്കുന്നു. വന്യമൃഗങ്ങളെപ്പോലെ ഇവരെയും
നശിപ്പിക്കും. 13ഇവർ മൂലം പലർക്കും ക്ലേശം
വന്നു. അതുകൊണ്ട് അവരും സ്വയം ക്ലേശിക്കും.
അവർ ചെയ്തതിനുള്ള ഫലം ആണ് അത്.
എല്ലാവരും കാൺകെ ദുഷ്കർമ്മങ്ങൾ ചെയ്യു
ന്നത് രസമാണെന്ന് അവർ കരുതുന്നു. അവരുടെ
സ്വന്തം ദുഷ്ചെയ്തികളിൽ അവർ രസം
കൊള്ളുകയും അതിൽ സംതൃപ്തരാകുകയും
ചെയ്യുന്നു. അതുകൊണ്ട് അവർ നിങ്ങളിലുള്ള
മലിനമായ പൊട്ടും കറയുമാണ് (കളങ്കമാണ്).
ഒന്നിച്ചു ഭക്ഷിക്കുമ്പോൾ നിങ്ങളിലേക്ക് അവർ
ലജ്ജ കൊണ്ടുവരുന്നു. 14അവർ ഒരു സ്ത്രീയെ
നോക്കുമ്പോഴെല്ലാം അവളെ ആഗ്രഹിക്കുന്നു.
ഇപ്രകാരം അവർ സദാ തെറ്റു ചെയ്യുന്നു.
ബലഹീനരെ അവർ പാപക്കെണിയിലേക്കു
നയിക്കുന്നു. എപ്പോഴും അത്യാർത്തിയുള്ളവ
രാകാൻ അവർ തങ്ങളെത്തന്നെ പഠിപ്പിക്കുന്നു.
അവർ ശപിയ്ക്കപ്പെട്ടവരാണ്. 15ഈ വ്യാജ
അദ്ധ്യാപകർ സന്മാർഗ്ഗത്തെ ഉപേക്ഷിച്ച്
ചീത്ത മാർഗ്ഗത്തിലേക്കുപോയി. ബിലെയാം
പോയ അതേ വഴി അവർ പിന്തുടർന്നു. ബി
ലെയാം ബെയോരിന്റെ പുത്രനായിരുന്നു.
പ്രതിഫലത്തിനു വേണ്ടി തെറ്റുചെയ്യുന്നതു
അവനിഷ്ടപ്പെട്ടു. 16പക്ഷേ ഒരു കഴുത ബിലെ
യാമിനോട് അവൻ ചെയ്യുന്നതു തെറ്റാണെന്നു
പറഞ്ഞു. കഴുത സംസാരശേഷിയില്ലാത്ത ഒരു
മൃഗമാണ്. പക്ഷേ ഈ കഴുത മനുഷ്യശബ്ദ
ത്തിൽ സംസാരിച്ചു. ബിലെയാമിന്റെ ഭ്രാന്തൻ
വഴികളെ തടഞ്ഞു.

17ജലം ഇല്ലാത്ത നദിപോലെയാണ് ആ
വ്യാജപ്രവാചകർ. കൊടുങ്കാറ്റാൽ ഓടിക്കപ്പെ
ട്ടമേഘങ്ങൾ പോലെയാണവർ. അത്യഗാധ
ത്തിലെ കൊടും കൂരിരുട്ടുള്ള സ്ഥലം അവർ
ക്കായി ഒരുക്കിയിട്ടുണ്ട്. 18കപടവാക്കുകളാൽ
വ്യാജ അദ്ധ്യാപകർ പുകഴ്ത്തും. പാപക്കെണി
യിൽ അവർ ജനങ്ങളെ കുരുക്കും. തെറ്റായി
ജീവിയ്ക്കുന്നവരിൽനിന്നും മാറാൻ തുടങ്ങി
ക്കൊണ്ടിരിക്കുന്നവരെപ്പോലും അവർ വഴി
തെറ്റിക്കും. അവരുടെ പാപം നിറഞ്ഞ സ്വയം
ആഗ്രഹിക്കുന്ന ദുഷ്ചിന്തകൾ പ്രായോഗികമാ
ക്കാൻ പ്രോത്സാഹിപ്പിക്കുക വഴിയാണ് ഈ
കള്ള അദ്ധ്യാപകർ ഇതുചെയ്യുന്നത്. 19ആ ജന
ങ്ങൾക്ക് സ്വാതന്ത്ര്യം ഉണ്ടായിരിക്കുമെന്ന് ഈ
വ്യാജ അദ്ധ്യാപകർ വാഗ്ദാനം ചെയ്യുന്നു.
എന്നാൽ ഈ വ്യാജ അദ്ധ്യാപകർ തന്നെ സ്വത
ന്ത്രരല്ല. നശ്വരമായ വസ്തുക്കളുടെ അടിമക
ളാണ് അവർ. ഒരു വ്യക്തി അവനെ നിയന്ത്രി
ക്കുന്ന കാര്യത്തിന് അടിമയാണ്. 20നമ്മുടെ കർ
ത്താവും രക്ഷകനുമായ യേശുക്രിസ്തുവിനെ
അറിഞ്ഞു സ്വതന്ത്രരായതിനുശേഷം വീണ്ടും
ദുഷ്കാര്യങ്ങളിലേക്കു തിരിയുകയും ദുഷ്ടത
അവരെ നിയന്ത്രിക്കുവാൻ തുടങ്ങുകയാണെ

ങ്കിൽ അവരുടെ നില ആദ്യത്തേതിനെക്കാൾ
മോശമായിരിക്കും. 21അത്തരം ആൾക്കാർ ഒരി
ക്കലും സത്യമാർഗ്ഗം അറിയാതിരിക്കുന്നതാണ്
നല്ലത്. അതാണ് അവർക്കു നൽകപ്പെട്ട വിശുദ്ധ
ഉപദേശം. അറിഞ്ഞതിനുശേഷം അതിൽ
നിന്നും അകലുന്നതിലും നല്ലത് അറിയാതിരി
ക്കുന്നതാണ്.
22“ഛർദ്ദി വീണ്ടും ഭക്ഷിക്കുന്ന നായെപ്പോ
ലെ” എന്നും “വൃത്തിയായതിനു ശേഷവും
ചെളിയിലുരുളുന്ന ഒരു പന്നിയെപ്പോലെ”
എന്നും ഇവരുടെ ചെയ്തികളെ സമപ്പെടു
ത്താം.

## ക്രിസ്തു വീണ്ടും വരും

3 വത്സലസുഹൃത്തുക്കളേ, ഇത് നിങ്ങൾക്ക്
ഞാനെഴുതിയ രണ്ടാമത്തെ കത്താണ്. ഇവ
രണ്ടും എഴുതിയത് ആത്മാർത്ഥമായ ചിന്തകൾ
മനസ്സിൽ ഉണർത്തുവാനും ചില കാര്യങ്ങളെ
ഓർപ്പിക്കാൻ സഹായിക്കുന്നതിനുമാണ്.
2വിശുദ്ധപ്രവാചകർ പണ്ടു പറഞ്ഞ വചന
ങ്ങൾ നിങ്ങൾ ഓർക്കുകയും വേണം എന്നു
ഞാൻ ആഗ്രഹിക്കുന്നു. നമ്മുടെ കർത്താവും
രക്ഷകനുമായവൻ നമുക്കുതന്ന കല്പനകൾ ഓർ
ക്കുവിൻ. നിങ്ങളുടെ അപ്പൊസ്തലരിലൂടെ
യാണ് അവൻ ഈ കല്പനകളെ നൽകിയിരിക്കു
ന്നത്. 3അവസാനനാളുകളിൽ എന്തു സംഭവി
യ്ക്കും എന്നു മനസ്സിലാക്കേണ്ടത് നിങ്ങൾക്കു
പ്രധാനമാണ്. ദുഷ്ടർ നിങ്ങളെ പരിഹസിക്കും.
4ദുഷ്ടർ പറയും “യേശു തിരികെ വരുമെന്ന്
വാഗ്ദാനം ചെയ്തു; അവനെവിടെ? നമ്മുടെ
പൂർവ്വികർ മരിക്കുകയും ലോകം അതിൻെറ
നിർമ്മിതി തൊട്ടുള്ള കാലം മുതൽക്കുള്ള അതേ
വഴിയിൽ തുടരുകയും ചെയ്യുന്നു.” 5പക്ഷേ
പണ്ടു സംഭവിച്ചത് ഓർക്കാൻ അവരാഗ്രഹിക്കു
ന്നില്ല. ആകാശം അവിടെ ഉണ്ടായിരുന്നു.
ദൈവം ഭൂമിയെ ജലത്തിൽനിന്നും ജലം
കൊണ്ടും നിർമ്മിച്ചു. ഇതെല്ലാം ദൈവവചനം
കൊണ്ടാണ് സംഭവിച്ചത്. 6പിന്നീട് ആ ലോക
ത്തെ തന്നെ ജലപ്രളയത്തിൽ മുക്കി നശി
പ്പിച്ചു. 7അതേ ദൈവവചനം തന്നെയാണ്
ആകാശത്തെയും ഭൂമിയെയും ഇപ്പോൾ നമുക്കു
ള്ളതുപോലെ സൂക്ഷിക്കുന്നതും. ആകാശവും
ഭൂമിയും തീയാൽ നശിപ്പിക്കുവാൻ വേണ്ടി
സൂക്ഷിച്ചിരിക്കുകയാണ്. ഭൂമിയും ആകാശവും
വിധിദിവസത്തിനും ദൈവത്തിനു എതിരായി
ട്ടുള്ളവരുടെ നാശത്തിനും വേണ്ടി സൂക്ഷിച്ചിരി
ക്കുന്നു.
8എന്നാൽ പ്രിയ സ്നേഹിതരേ, ഒരു കാര്യം
മറക്കരുത്. കർത്താവിന് ഒരു ദിവസം ആയിരം
വർഷവും ആയിരം വർഷം ഒരു ദിവസം
പോലെയുമാണ്.* 9ചിലർ മനസ്സിലാക്കിയിരി
ക്കുന്നതുപോലെ കർത്താവ് താൻ വാഗ്ദാനം
ചെയ്തകാര്യങ്ങൾ പാലിയ്ക്കുന്നതിൽ മാന്ദ്യ
നല്ല. എന്നാൽ ദൈവം നിങ്ങളോടു ശാന്തത
കാണിക്കുന്നു. കാരണം ആരും നഷ്ടപ്പെടാൻ
ദൈവം ആഗ്രഹിക്കുന്നില്ല. എല്ലാ മനുഷ്യരും
മാനസാന്തരപ്പെട്ട് പാപം ചെയ്യുന്നതു നിർത്ത
ണമെന്ന് ദൈവം ആഗ്രഹിക്കുന്നു.
10പക്ഷെ കർത്താവ് തിരികെവരുന്ന ആ
ദിവസം ഒരു കള്ളനെപ്പോലെ അമ്പരിപ്പിക്കുന്ന
തായിരിക്കും. കടുത്ത ശബ്ദത്തോടെ ആകാശം
കത്തിയഴിയും, ആകാശത്തിലുള്ളതൊക്കെയും
തീയാൽ നശിപ്പിക്കപ്പെടും.* ഭൂമിയും അതി
ലുള്ള സമസ്തവും ന്യായവിധിയ്ക്കായി ദൈ
വത്തിൻെറ മുമ്പിൽ അനാവൃതമാക്കപ്പെടും.
11അങ്ങനെ ഞാൻ നിങ്ങളോടു പറഞ്ഞവിധം
സർവ്വതും നശിപ്പിക്കപ്പെടും. അതുകൊണ്ട്
നിങ്ങൾ എങ്ങനെയുള്ളവരാകണം? നിങ്ങൾ
വിശുദ്ധജീവിതം നയിച്ച് ദൈവത്തെ ശുശ്രൂ
ഷിക്കണം. 12ദൈവത്തിൻെറ ദിനത്തിനായി
നിങ്ങൾ കാത്തിരിക്കണം. ആ ദിവസം വരു
വാൻ നിങ്ങൾ അതിയായാഗ്രഹിക്കണം. ആ
ദിവസം വരുമ്പോൾ ആകാശവും അതിലുള്ള
തൊക്കെയും ചൂടുകൊണ്ട് ഉരുകി നശിക്കും.
13പക്ഷെ ദൈവം നമ്മോട് ഒരു വാഗ്ദാനം
ചെയ്തിട്ടുണ്ട്. അവൻ വാഗ്ദാനം ചെയ്ത ആ
പുതിയ ആകാശത്തിനും പുതിയ ഭൂമിയ്ക്കും
വേണ്ടി നാം ആകാംക്ഷയോടെ ഉറ്റുനോക്കുന്നു.
ആ സ്ഥലത്താണ് നന്മയും ഐശ്വര്യവും വിള
യുന്നത്.
14പ്രിയ സുഹൃത്തുക്കളേ, ഇതു സംഭവിക്കാ
നായി നാം കാത്തു നിൽക്കുന്നു. പാപമില്ലാതെ
യിരിക്കാനും കുറ്റമില്ലാതെയിരിക്കാനും സർവ്വോ
പരി ദൈവവുമായി സമാധാനത്തിലിരി
ക്കാനും പരമാവധി ശ്രമിക്കുക. 15രക്ഷിക്കപ്പെടു
വാനുള്ള അവസരം കർത്താവിൻെറ ക്ഷമയാൽ
നിങ്ങൾക്കു കിട്ടുമെന്ന് ഓർക്കുക. ദൈവത്തിൽ
നിന്നു ലഭ്യമായ വിജ്ഞാനത്തിൻെറ അകമ്പടി
യോടെ നമ്മുടെ പ്രിയങ്കരനായ സഹോദരൻ
പൌലൊസ് നിങ്ങളെ എഴുതി അറിയിച്ചതും
അതുതന്നെ. 16ഈ കാര്യങ്ങളെക്കുറിച്ച് പൌ
ലൊസ് ഇതേ രീതിയിൽ തൻെറ എല്ലാ എഴുത്തു
കളിലും എഴുതുന്നു. മനസ്സിലാക്കാൻ വിഷമ
മുള്ള കാര്യങ്ങൾ ചിലപ്പോൾ പൌലൊ
സിൻെറ കത്തുകളിലുണ്ട്. അജ്ഞരും ആത്മാർ
ത്ഥതയില്ലാത്തവരുമായ ആളുകൾ പൌലൊ
സിൻെറ എഴുത്തുകളിലുള്ള കാര്യങ്ങൾ തെറ്റാ
യി വ്യാഖ്യാനിക്കുന്നു. ഇതരലിഖിതങ്ങളെയും
അവർ വളച്ചൊടിക്കുന്നു. അങ്ങനെ ചെയ്യുക
വഴി അവർ തങ്ങളെത്തന്നെ നശിപ്പിക്കുക
യാണ് ചെയ്യുന്നത്.
17പ്രിയ സുഹൃത്തുക്കളേ, ഈ കാര്യങ്ങളെക്കു
റിച്ച് നിങ്ങൾക്ക് മുന്നറിയിപ്പു കിട്ടിയിരിക്കു
ന്നു. അതുകൊണ്ട് സൂക്ഷിക്കുക. നിയമ ലംഘ
കർ അവരുടെ ദുഷ്ചെയ്തികൾ കൊണ്ട് നിങ്ങ
ളെ വഴിതെറ്റിക്കാൻ അനുവദിക്കാതിരിക്കുക.
നിങ്ങളുടെ കരുത്താർന്ന വിശ്വാസത്തിൽ
നിന്നും വീഴാതിരിക്കാൻ സൂക്ഷിച്ചുകൊള്ളുക.
18പകരം നമ്മുടെ കർത്താവും രക്ഷകനുമായ
യേശുക്രിസ്തുവിൻെറ വിജ്ഞാനത്തിലും കൃപ
യിലും (ദയ) വളർന്നുകൊണ്ടേയിരിക്കുക.
ഇപ്പോഴും എപ്പോഴും എന്നേക്കും അവന്നു
മഹത്വം ആയിരിക്കട്ടെ! ആമേൻ.

**കർത്താവിന് ... ആണ്** സങ്കീ. 90:4.

**തീയാൽ നശിപ്പിക്കപ്പെടും** ധാരാളം ഗ്രീക്കുപ്രതിക
ളിൽ “കണ്ടെത്തപ്പെടും” എന്നും ചിലതിൽ “അപ്രത്യ
ക്ഷമാകും“ എന്നും കാണുന്നു.

# യോഹന്നാൻ എഴുതിയ ഒന്നാം ലേഖനം

1 ലോകാരംഭത്തിനു മുമ്പ് ഉണ്ടായിരുന്ന ചില
തിനെപ്പറ്റിയാണ് ഞങ്ങൾ ഇപ്പോൾ നിങ്ങ
ളോടു പറയുന്നത്.

ഇത് ഞങ്ങൾ കേട്ടതും
ഞങ്ങളുടെ സ്വന്തം കണ്ണുകളാൽ കണ്ടതും
ഞങ്ങൾ വീക്ഷിച്ചതും ഞങ്ങളുടെ സ്വന്തം
കൈകളാൽ തൊട്ടതിനെപ്പറ്റിയും ആണ്.

ജീവൻ തരുന്ന വചനത്തെപ്പറ്റിയാണ് (ക്രി
സ്തു) ഞങ്ങൾ നിങ്ങൾക്ക് എഴുതുന്നത്. **2**ആ
ജീവനെ നമുക്കു കാണിച്ചു തന്നു, ഞങ്ങൾ
അതു കണ്ടു. ഞങ്ങൾക്ക് അതിനെപ്പറ്റി തെളിവു
തരാൻ കഴിയും. ഈ ജീവൻ ഞങ്ങൾക്കു
കാണിച്ചു തന്നത് ദൈവമാണ്. പിതാവായ
ദൈവത്തോടൊപ്പമുള്ള ജീവനാണത്. ശാശ്വത
മായി തുടരുന്ന ജീവനാണത്. **3**ഞങ്ങൾ കണ്ടതും
കേട്ടതുമായ കാര്യങ്ങളെപ്പറ്റി ഇപ്പോൾ എന്തിന്
സംസാരിക്കുന്നു? ഞങ്ങൾക്കുള്ള കൂട്ടായ്മയിൽ
നിങ്ങൾ പങ്കുള്ളവരാകണം എന്ന് ഞങ്ങളാഗ്ര
ഹിക്കുന്നു. ഞങ്ങൾക്കുള്ള കൂട്ടായ്മ പിതാവി
നോടും അവന്റെ പുത്രനായ യേശുക്രിസ്തു
വിനോടും കൂടിയാണ്. **4**ഞങ്ങളോടൊപ്പം
നിങ്ങൾ നിറഞ്ഞ സന്തോഷത്തിലാകാൻ തക്ക
വണ്ണമാണ് ഞങ്ങളിത് എഴുതുന്നത്.

### ദൈവം നമ്മുടെ പാപം ക്ഷമിയ്ക്കും

**5**ദൈവത്തിൽനിന്നുള്ള സത്യോപദേശം
ഞങ്ങൾ കേട്ടു. ഇപ്പോൾ ഞങ്ങൾ ഇതു നിങ്ങ
ളോടു പറയുന്നു: ദൈവം പ്രകാശമാണ്. ദൈവ
ത്തിൽ ഇരുൾ ഇല്ല. **6**അതുകൊണ്ട് നമ്മൾ ദൈവ
ത്തോടൊത്തു ചേർന്നു പോവുകയാണെന്നു
പറയുകയും എന്നാൽ ഇരുളിൽ ജീവിക്കുകയു
മാണെങ്കിൽ നമ്മൾ നുണയരാണ്, നമ്മൾ
സത്യത്തെ പിന്തുടരുന്നില്ല. **7**ദൈവം പ്രകാശ
ത്തിലാണ്. നമ്മളും പ്രകാശത്തിൽ ജീവിക്കണം.
നമ്മൾ വെളിച്ചത്തിൽ ജീവിക്കുകയാണെങ്കിൽ
നാം പരസ്പരം കൂട്ടായ്മ പങ്കുവയ്ക്കും. നമ്മൾ
പ്രകാശത്തിൽ ജീവിക്കുമ്പോൾ ദൈവപുത്ര
നായ യേശുക്രിസ്തുവിന്റെ രക്തം എല്ലാ
പാപങ്ങളിൽനിന്നും നമ്മെ ശുദ്ധീകരിക്കുന്നു.
**8**നമ്മിൽ പാപം ഇല്ല എന്നു നാം അവകാശ
പ്പെടുന്നു എങ്കിൽ നാം നമ്മെത്തന്നെ വിഡ്ഢി
കളാക്കുന്നു. സത്യം നമ്മിൽ ഇല്ലതാനും.
**9**എന്നാൽ നമ്മുടെ പാപങ്ങൾ നാം ഏറ്റുപറയു
ന്നുവെങ്കിൽ ദൈവം നമ്മുടെ പാപം ക്ഷമിക്കു
കയും നാം ചെയ്ത എല്ലാ ദുഷ്ചെയ്തികളിൽ
നിന്നും നമ്മെ ശുദ്ധീകരിക്കുകയും ചെയ്യും.
കാരണം, നമുക്കു ദൈവത്തെ വിശ്വസിക്കാവു
ന്നതാണ്. ശരിയായത് ദൈവം ചെയ്യും. **10**നമ്മൾ
പാപം ചെയ്തിട്ടില്ലെന്നു പറയുകയാണെങ്കിൽ
നാം ദൈവത്തെ നുണയനാക്കുകയാണ് ചെയ്യു
ന്നത്- നമ്മൾ ദൈവത്തിന്റെ ശരിയായ
സത്യോപദേശം സ്വീകരിക്കുന്നില്ല.

### ക്രിസ്തു നമ്മുടെ സഹായകൻ

2 എന്റെ പ്രിയ മക്കളേ, നിങ്ങൾ പാപം
ചെയ്യരുത് എന്ന ഉദ്ദേശത്തോടുകൂടിയാണ്
ഞാൻ ഇത് എഴുതുന്നത്. പക്ഷേ ഏതെങ്കിലും
ഒരുവൻ പാപം ചെയ്താൽ പിതാവിന്റെ
മുമ്പിൽ നമുക്കുവേണ്ടി ന്യായീകരിക്കുന്ന
നീതിമാനായ യേശുക്രിസ്തുവുണ്ട്. **2**നമ്മുടെ
പാപങ്ങൾക്ക് പ്രായശ്ചിത്തമാണ് ക്രിസ്തു.
എല്ലാ മനുഷ്യരുടെയും പാപങ്ങൾ മാറ്റിക്കളയാ
നുള്ള പാതയാണ് ക്രിസ്തു.
**3**ദൈവം നമ്മോടു ആജ്ഞാപിച്ച കാര്യങ്ങൾ
നാം അനുസരിക്കുകയാണെങ്കിൽ നമുക്കു സത്യ
മായും ദൈവത്തെ അറിയാം എന്നുള്ളത് നിശ്ച
യമാണ്. **4**ഒരുവൻ “എനിക്കു ദൈവത്തെ അറി
യാം.” എന്നു പറയുകയും ദൈവകല്പനകളെ
ധിക്കരിക്കുകയും ചെയ്യുന്നുവെങ്കിൽ അവൻ
നുണയനാണ്. സത്യം അവനിൽ ഇല്ല.
**5**എന്നാൽ ഒരുവൻ, ദൈവത്തിന്റെ ഉപദേശം
അനുസരിക്കുമ്പോൾ ദൈവത്തിന്റെ സ്നേഹം
അവനിൽ സത്യമായും അതിന്റെ ലക്ഷ്യം കൈ
വരിച്ചു. ഇങ്ങനെയാണ് നാം ദൈവത്തെ പിന്തു
ടരുകയാണെന്ന് അറിയുന്നത്. **6**ഒരുവൻ ദൈവ
ത്തിൽ ജീവിക്കുന്നു എന്നു പറയുകയാണെ
ങ്കിൽ അവൻ ക്രിസ്തു ജീവിച്ചതുപോലെ
ജീവിക്കണം.

### അന്യരെ സ്നേഹിക്കണം

**7**എന്റെ പ്രിയ സ്നേഹിതരേ, പുതിയൊരു
കല്പനയല്ല ഞാൻ നിങ്ങൾക്ക് എഴുതുന്നത്.
ആദി മുതൽക്കേ നിങ്ങൾക്ക് ഉണ്ടായിരുന്ന
അതേ കല്പനയാണ് ഞാൻ എഴുതുന്നത്. നേര
ത്തേ തന്നെ കേട്ട ഉപദേശമാണ് ഈ കല്പനകൾ.
**8**എന്നിരിക്കിലും പുതിയൊരു കല്പനയായാണ്
ഞാൻ ഇതെഴുതുന്നത്. ഈ കല്പന സത്യം ആണ്;
അതിന്റെ സത്യം യേശുവിലും നിങ്ങളിലും
നിങ്ങൾക്കു കാണുവാൻ സാധിക്കും. ഇരുൾ
മാഞ്ഞുപോകുകയും സത്യപ്രകാശം മുന്നേ
തന്നെ പ്രകാശിച്ചു കൊണ്ടിരിക്കുകയും
ചെയ്യുന്നു.
**9**ഒരുവൻ “ഞാൻ പ്രകാശത്തിലാണ്” എന്നു
പറയുകയും സഹോദരനെ വെറുക്കുകയും
ചെയ്യുന്നുവെങ്കിൽ അവൻ ഇപ്പോഴും അന്ധ
കാരത്തിലാണ്. **10**തന്റെ സഹോദരനെ സ്നേ
ഹിക്കുന്നവൻ പ്രകാശത്തിലായിരിക്കുകയും
തെറ്റ് ചെയ്യിക്കുന്ന ഒന്നും അവനിൽ ഇല്ലാതിരി
ക്കുകയും ചെയ്യും. **11**എന്നാൽ തന്റെ സഹോദ
രനെ വെറുക്കുന്നവൻ ഇരുളിലാണ്. അവൻ
ജീവിക്കുന്നത് ഇരുട്ടിലാണ്. എങ്ങോട്ടാണ് താൻ
പോകുന്നതെന്ന് അവനറിഞ്ഞുകൂടാ. എന്തു
കൊണ്ടെന്നാൽ ഇരുൾ അവനെ അന്ധനാക്കി.
**12**നിങ്ങളുടെ പാപങ്ങൾ യേശുവഴി ക്ഷമി
ക്കപ്പെട്ടതുകൊണ്ട് പ്രിയമക്കളേ, ഞാൻ നിങ്ങ
ൾക്ക് എഴുതുന്നു.
**13**ആദി മുതൽക്കേ ഉണ്ടായിരുന്നവനെ
നിങ്ങൾ അറിഞ്ഞിരിക്കയാൽ പിതാക്കന്മാരേ,

നിങ്ങൾക്കു ഞാൻ ഇതെഴുതുന്നു. ദുഷ്ടനെ ജയി
ച്ചിരിക്കയാൽ യുവാക്കളേ, ഞാൻ നിങ്ങൾക്കു
എഴുതുന്നു.
14പിതാവിനെ അറിയാമെന്നതു കൊണ്ട്
മക്കളേ, ഞാൻ നിങ്ങൾക്ക് എഴുതുന്നു. ആദി
മുതൽ നിലനിന്നവനെ നിങ്ങൾക്ക് അറിയാമെ
ന്നതു കൊണ്ട് പിതാക്കന്മാരേ, ഞാൻ നിങ്ങ
ൾക്കു എഴുതുന്നു. നിങ്ങൾ കരുത്തരായതു
കൊണ്ട് യുവാക്കളേ, ഞാൻ നിങ്ങൾക്ക് എഴു
തുന്നു. ദൈവത്തിൻെറ വചനം നിങ്ങളിൽ
ജീവിക്കുകയും നിങ്ങൾ ദുഷ്ടനെ ജയിക്കുകയും
ചെയ്തിരിക്കുന്നു.
15ലോകത്തെയോ, അതിലുള്ളവയെയോ
സ്നേഹിക്കരുത്. ഒരുവൻ ലോകത്തെ സ്നേ
ഹിക്കുന്നുവെങ്കിൽ പിതാവിൻെറ സ്നേഹം
അവനിലില്ല. 16ലോകത്തിലെ ദുഷ്ക്കാര്യങ്ങൾ
ഇവകളാണ്.

പാപം നിറഞ്ഞ സ്വയത്തെ പ്രീതിപ്പെടുത്താ
നുള്ള നമ്മുടെ കാമം, നാം കാണുന്ന ദുഷ്ടത
നിറഞ്ഞ കാര്യങ്ങൾ സ്വന്തമാക്കാനുള്ള കാമം,
നമ്മുടെ സ്വത്തുക്കളിലുള്ള നമ്മുടെ അഹങ്കാരം.

എന്നാൽ ഇവയൊന്നും പിതാവായ ദൈവ
ത്തിൽ നിന്നുള്ളവയല്ല. അത്തരം കാര്യങ്ങൾ
ലോകത്തിൽനിന്നാണ് വരുന്നത്. 17ലോകം
കടന്നുപോയിക്കൊണ്ടിരിക്കുന്നു. ലോകത്തിലെ
ജനങ്ങളുടെ ആഗ്രഹവും മാറിപ്പോകുന്നു.
എന്നാൽ ദൈവം ആഗ്രഹിക്കുന്നതു ചെയ്യുന്ന
വൻ എക്കാലവും ജീവിക്കും.

### ക്രിസ്തുവിൻെറ ശത്രുക്കളെ അനുകരിക്കരുത്

18പ്രിയമക്കളേ, ഇത് അന്ത്യനാഴിക ആയിരി
ക്കുന്നു. ക്രിസ്തുവിൻെറ ശത്രു എതിർ ക്രിസ്തു
വന്നു കൊണ്ടിരിക്കുന്നു എന്നു നിങ്ങൾ കേട്ടിട്ടു
ണ്ടല്ലോ. ഇവിടെ ഇപ്പോൾ ക്രിസ്തുവിൻെറ
ശത്രുക്കൾ ധാരാളം ഉണ്ട്. അതുകൊണ്ട് ഇത്
അന്ത്യനാഴിക ആകുന്നുവെന്ന് നമുക്കറിയാം.
19ക്രിസ്തുവിൻെറ ആ ശത്രുക്കൾ നമ്മുടെ ഇട
യിലുണ്ടായിരുന്നു. പക്ഷെ അവർ നമ്മിൽ
നിന്ന് പുറത്തുപോയി. യഥാർത്ഥത്തിൽ അവർ
നമ്മിലുള്ളവരല്ല. അവർ സത്യത്തിൽ നമ്മുടേ
തായിരുന്നുവെങ്കിൽ അവർ നമ്മോടൊപ്പം
വസിക്കുമായിരുന്നു. പക്ഷെ അവർ പോയി.
അവർ നമ്മുടെ ആൾക്കാർ അല്ല എന്ന് ഇത്
തെളിയിക്കുന്നു.
20പരിശുദ്ധനായവൻ (ദൈവം അഥവാ
ക്രിസ്തു) നിങ്ങൾക്ക് തന്ന ദാനം നിങ്ങൾ
ക്കുണ്ട്. അതുകൊണ്ട് നിങ്ങൾക്ക് എല്ലാവർക്കും
സത്യം അറിയാം. 21എന്തുകൊണ്ടാണ് ഞാൻ
നിങ്ങൾക്ക് എഴുതുന്നത്? നിങ്ങൾക്ക് സത്യം
അറിയാൻ പാടില്ലാത്തതു കൊണ്ടാണോ? അല്ല,
നിങ്ങൾക്ക് സത്യം അറിയാം എന്നുള്ളതുകൊ
ണ്ടാണ് ഞാൻ എഴുതുന്നത്. കളവൊന്നും സത്യ
ത്തിൽനിന്ന് വരുന്നില്ല എന്നും നിങ്ങൾക്ക
റിയാം.
22അതുകൊണ്ട് ആരാണ് നുണയൻ? യേശു,
ക്രിസ്തു അല്ല എന്നു പറയുന്ന വ്യക്തിയാണ്.
യേശു ക്രിസ്തു അല്ല എന്നു പറയുന്നവൻ
ക്രിസ്തുവിൻെറ ശത്രുവാണ്. ആ വ്യക്തി
പിതാവിലോ അവൻെറ പുത്രനിലോ വിശ്വ
സിക്കുന്നില്ല. 23ഒരുവൻ പുത്രനിൽ വിശ്വസിക്കു
ന്നില്ലെങ്കിൽ അവനു പിതാവില്ല. പുത്രനെ
സ്വീകരിക്കുന്നവന് പിതാവും ഉണ്ട്.

24ആദിമുതൽക്കേ നിങ്ങൾ കേട്ട ഉപദേശ
മാണ് പിന്തുടരുന്നതെന്ന് ഉറപ്പാക്കിക്കൊള്ളുക.
നിങ്ങളതിൽ തന്നെ തുടരുന്നു എങ്കിൽ നിങ്ങൾ
പുത്രനിലും പിതാവിലും നിലനിൽക്കും.
25ഇതാണ് പുത്രൻ സ്വയമായിത്തന്നെ നമുക്കു
വാഗ്ദാനം ചെയ്തിരിക്കുന്നത്- “നിത്യജീവൻ.”
26നിങ്ങളെ തെറ്റായ പാതയിലേക്കു നയി
ക്കാൻ ശ്രമിക്കുന്ന ആൾക്കാരെപ്പറ്റിയാണ്
ഞാനെഴുതുന്നത്. 27എന്നാൽ ക്രിസ്തുവിൽ
നിന്നു ലഭിച്ച ദാനം നിങ്ങളിൽ നിലനിൽ
ക്കുന്നു. അതുകൊണ്ട് ഒരു അദ്ധ്യാപകനെ നിങ്ങ
ൾക്കാവശ്യമില്ല. നിങ്ങൾക്കു ലഭിച്ച ദാനം
നിങ്ങളെ എല്ലാം പഠിപ്പിക്കും. ഈ ദാനം സത്യ
മാണ്. ഭോഷ്ക്കല്ല. അതുകൊണ്ട് അവൻെറ
ദാനം നമ്മെ പഠിപ്പിച്ചതു പോലെ ക്രിസ്തു
വിൽ തുടർന്നും ജീവിക്കുക.
28അതെ, പ്രിയമക്കളേ, അവനിൽ ജീവിക്കുക.
ഇതു നമ്മൾ ചെയ്യുകയാണെങ്കിൽ ക്രിസ്തുവി
ൻെറ തിരിച്ചുവരവിൽ ആ ദിവസം ഭീതികൂ
ടാതെ കഴിയാം. അവൻ വരുമ്പോൾ നമുക്ക്
നാണിച്ച് മറഞ്ഞിരിക്കേണ്ടതായി വരില്ല.
29ക്രിസ്തു നീതിമാനാണെന്നു നിങ്ങൾക്ക്
അറിയാം. അതുകൊണ്ട് ന്യായം ചെയ്യുന്ന
ഏവനും ദൈവപൈതലാണ്.

### നാം ദൈവമക്കളാണ്

3 പിതാവ് നമ്മെ ഏറെ സ്നേഹിച്ചു.
അവൻെറസ്വന്തം മക്കൾ എന്നു നമ്മെ
വിളിച്ചതിൽനിന്നും അതു മനസ്സിലാക്കാം.
യഥാർത്ഥത്തിൽ നമ്മൾ ദൈവമക്കളാണ്. ലോ
കത്തിലെ ജനങ്ങൾക്കു ദൈവത്തെ അറിയാത്ത
തുകൊണ്ട് നാം ദൈവമക്കളാണെന്നതു അവ
ർക്കു മനസ്സിലാക്കാൻ കഴികയില്ല. 2പ്രിയ
സ്നേഹിതരേ, ഇപ്പോൾ നാം ദൈവമക്കളാണ്.
ഭാവിയിൽ നാം എന്തായിരിക്കും എന്ന് ഇന്നു
വരെ നമ്മെ കാണിച്ചിട്ടില്ല. എന്നാൽ ക്രിസ്തു
വരുമ്പോൾ നാം അവനെപ്പോലായിരിക്കും
എന്ന് നാമറിയുന്നു. അവൻ യഥാർത്ഥത്തിൽ
എങ്ങനെയോ അങ്ങനെതന്നെ നാം അവനെ
കാണും. 3ക്രിസ്തു പരിശുദ്ധനാണ്. ക്രിസ്തു
വിൽ ഈ പ്രത്യാശയുള്ളവർ എല്ലാവരും
ക്രിസ്തു പരിശുദ്ധനായിരിക്കുന്നതുപോലെ
തങ്ങളെ തന്നെ വിശുദ്ധിയിൽ കാക്കും.
4ഒരാൾ തെറ്റു ചെയ്യുമ്പോൾ, അയാൾ ദൈവ
ത്തിൻെറ ന്യായപ്രമാണം ലംഘിക്കുന്നു. അതെ,
നമ്മൾ പാപം ചെയ്യുന്നതു ദൈവത്തിൻെറ
ന്യായപ്രമാണത്തിന് എതിരായി ജീവിക്കുന്ന
തിനു തുല്യമാണ്. 5പാപം ഇല്ലാതാക്കുന്നതി
നാണ് ക്രിസ്തു വന്നതെന്ന് നിങ്ങൾക്കറിയാം.
ക്രിസ്തുവിൽ തിന്മ ഇല്ല. 6അതുകൊണ്ട് ക്രി
സ്തുവിൽ ജീവിക്കുന്നവൻ പാപജീവിതം തുട
രില്ല. ഒരുവൻ തെറ്റു ചെയ്തു കൊണ്ടേയിരി
ക്കുകയാണെങ്കിൽ യഥാർത്ഥത്തിൽ അവൻ
ഒരിക്കലും ക്രിസ്തുവിനെ മനസ്സിലാക്കുകയോ
അറിയുകയോ ചെയ്തിട്ടില്ല.
7പ്രിയ മക്കളേ, തെറ്റായ രീതിയിലേക്കു നയി
ക്കുവാൻ ഒരു വ്യക്തിയെയും അനുവദിക്കരുത്.
ക്രിസ്തു നീതിമാനാണ്. ക്രിസ്തുവിനെ
പ്പോലെ നല്ലവനാകണമെങ്കിൽ സത്യമായതു
പ്രവർത്തിക്കണം. 8ആദിമുതലേ പിശാച്
പാപം ചെയ്തുകൊണ്ടിരിക്കുന്നു. പാപം
ചെയ്തുകൊണ്ടേയിരിക്കുന്നവൻ പിശാചിനു
ള്ളവനാണ്. പിശാചിൻെറ പണികളെ നശി
പ്പിക്കുവാനാണ് ദൈവപുത്രൻ വന്നത്.

9ഒരു വ്യക്തിയെ ദൈവം തൻെറ കുഞ്ഞാക്കു
മ്പോൾ അവൻ പാപം ചെയ്യുന്നതു തുടരില്ല.
എന്തുകൊണ്ടെന്നാൽ, ദൈവം അവനു നൽ
കിയ പുതുജീവൻ അവനിൽ കുടികൊള്ളുന്നു.
അതുകൊണ്ട് അവന് തിന്മ തുടരുന്നതിനു
കഴിവില്ല. എന്തുകൊണ്ടെന്നാൽ അവൻ ദൈവ
ത്തിൻെറ ഒരു മകനായി മാറി. 10അതുകൊണ്ട്
ദൈവത്തിൻെറ മക്കളാരെന്നു നമുക്കു കാണു
വാൻ സാധിക്കും. അതുപോലെ പിശാചിൻെറ
സന്തതികളെയും നമുക്കു കാണാൻ സാധിക്കും.
നീതി ചെയ്യാത്തവർ ദൈവത്തിൻെറ മക്കളല്ല.
അതുപോലെ തൻെറ സഹോദരനെ സ്നേഹി
ക്കാത്തവനും ദൈവത്തിൻെറ പൈതലല്ല.

### നാം പരസ്പരം സ്നേഹിക്കണം

11നാം പരസ്പരം സ്നേഹിക്കണം എന്ന
താണ് നിങ്ങൾ ആദ്യം മുതലേ കേട്ടിട്ടുള്ള ഉപ
ദേശം. 12കയീനെപ്പോലാകരുത്. കയീൻ ദുഷ്ട
നുള്ളവനാണ്. കയീൻ അവൻെറ സഹോദരനെ
കൊന്നു. പക്ഷേ, എന്തിനാണ് കയീൻ സഹോദ
രനെ കൊന്നത്? കയീൻ ചെയ്തത് ദുഷ്ടതയും
അവൻെറ സഹോദരൻ ചെയ്ത കാര്യങ്ങൾ
നല്ലതുമായിരുന്നു എന്നതാണ് കാരണം.

13സഹോദരങ്ങളേ, ഈ ലോകത്തിൻെറ ആൾ
ക്കാർ നിങ്ങളെ വെറുക്കുമ്പോൾ നിങ്ങൾ അതി
ശയിക്കരുത്. 14നമുക്കറിയാം നാം മരണത്തെ
ഉപേക്ഷിച്ചു ജീവനിലേക്കു വന്നവരാണെന്ന്.
നാം യേശു ക്രിസ്തുവിൽ നമ്മുടെ സഹോദര
ങ്ങളെ സ്നേഹിക്കുന്നതു കൊണ്ട് ഇതു നമുക്ക
റിയാം. സ്നേഹിക്കാത്ത വ്യക്തി ഇപ്പോഴും മര
ണത്തിലാണ്. 15തൻെറ സഹോദരനെ വെറുക്കു
ന്ന ഏവനും കൊലപാതകി ആണ്. ഒരു കൊല
യാളിക്കും നിത്യജീവൻ ഇല്ല എന്നു നിങ്ങൾ
ക്കറിയാം. 16യഥാർത്ഥസ്നേഹം എന്താണെന്ന്
ഇങ്ങനെയാണ് നാം അറിയുന്നത്. ക്രിസ്തു
അവൻെറ ജീവനെ നമുക്കായി തന്നു. അതു
കൊണ്ട് നമ്മുടെ ജീവനെ ക്രിസ്തുവിലുള്ള
നമ്മുടെ സഹോദരീസഹോദരങ്ങൾക്കായി നാം
നൽകണം. യഥാർത്ഥസ്നേഹം എന്താണെന്ന്
ഇങ്ങനെയാണ് നാം അറിയുന്നത്. 17ഒരു
വിശ്വാസി അവന് ആവശ്യമുള്ളവയെല്ലാം
ഉണ്ടായിരിക്കാൻ തക്ക സമ്പന്നനെന്നു വിചാ
രിക്കുക. തനിക്ക് അത്യാവശ്യമുള്ളതു കൂടി
ഇല്ലാത്ത ദരിദ്രനായ തൻെറ സഹോദരനെ
അവൻ കാണുന്നു. സമ്പത്തുണ്ടായിട്ടും ദരിദ്ര
നായ സഹോദരനെ സഹായിക്കാത്ത അവനെ
ന്തുവിശ്വാസി? അപ്പോൾ ആ ഉള്ളവൻെറ
(സമ്പന്നൻ) ഹൃദയത്തിൽ ദൈവസ്നേഹം
കാണില്ല. 18എൻെറ മക്കളേ, നമ്മുടെ സ്നേഹം
വെറും വാക്കുകളും പറച്ചിലുകളും ആകരുത്.
ഇല്ല, നമ്മുടെ സ്നേഹം യഥാർത്ഥമായിരി
ക്കണം. നമ്മുടെ പ്രവൃത്തിയിലൂടെ സ്നേഹം
വ്യക്തമാക്കുകയും വേണം.

19-20അങ്ങനെയാണ് നാം സത്യത്തിനുള്ളവ
രെന്നു അറിയുക. നമ്മുടെ ഹൃദയം നമ്മെ കുറ്റ
ബോധം ഉള്ളവരാക്കുമ്പോഴും സമാധാന
ത്തോടെ ദൈവമുമ്പാകെ നിൽക്കാൻ ഇപ്പോഴും
കഴിയുന്നതെന്തുകൊണ്ട്? ദൈവം നമ്മുടെ
ബോധത്തെക്കാൾ അതീതനാണ്. ദൈവത്തിന്
എല്ലാം അറിയാം.

21പ്രിയ സ്നേഹിതരേ, നാം ചെയ്യുന്നതു
തെറ്റല്ലെന്നു നമുക്ക് നിശ്ചയമുണ്ടെങ്കിൽ നമുക്ക്
ആത്മധൈര്യത്തോടെ ദൈവത്തിൻെറ അടു
ക്കൽ വരാൻ കഴിയും. 22നാം ആവശ്യപ്പെടു
ന്നതു ദൈവം തരികയും ചെയ്യും. നമുക്ക് ഇത്
ലഭിക്കുന്നത് ദൈവകല്പനകളെ അനുസരിക്കു
ന്നതു കൊണ്ടും അവനെ പ്രീതിപ്പെടുത്തുന്ന
കാര്യങ്ങൾ ചെയ്യുന്നതുകൊണ്ടുമാണ്. 23അവ
ൻെറ പുത്രനായ യേശുക്രിസ്തുവിൽ വിശ്വ
സിക്കുവാനും പരസ്പരം സ്നേഹിക്കുവാനു
മാണ് ദൈവം നമ്മോട് കല്പിക്കുന്നത്. 24ദൈവ
കല്പനകളെ അനുസരിക്കുന്നവർ ദൈവത്തിൽ
ജീവിക്കുന്നു. ദൈവം അവനിൽ വസിക്കുകയും
ചെയ്യുന്നു. ദൈവം നമ്മിൽ കുടികൊള്ളുന്നു
എന്ന് നമുക്ക് എങ്ങനെ അറിയാൻ സാധിക്കും?
ദൈവം നമുക്ക് തന്ന ആത്മാവിനാൽ നമുക്ക
തറിയാം.

### യോഹന്നാൻ വ്യാജപ്രവാചകർക്കെതിരെ താക്കീതു നൽകുന്നു

4 പ്രിയരേ, ലോകത്തിൽ ഇപ്പോൾ ധാരാളം
വ്യാജ പ്രവാചകന്മാർ ഉണ്ട്. അതുകൊണ്ട്
എല്ലാ ആത്മാക്കളെയും വിശ്വസിക്കരുത്. ദൈ
വത്തിൽനിന്നുള്ളതാണോ അതെന്നു വിവേചി
ച്ചറിയുക. 2ദൈവത്തിൻെറ ആത്മാവാണെന്ന്
തിരിച്ചറിയാൻ നിങ്ങൾക്ക് ഇങ്ങനെ കഴിയും,
“ഭൂമിയിലേക്ക് വന്ന് മനുഷ്യനായിത്തീർന്ന
യേശു ക്രിസ്തുവാണെന്ന് അംഗീകരിക്കുന്ന
വന്” ദൈവാത്മാവുണ്ട്. 3യേശുവിനെപ്പറ്റി
ഇങ്ങനെ അംഗീകരിക്കുവാൻ വിസമ്മതിക്കുന്ന
വൻ ദൈവത്തിൽനിന്നുള്ളവനല്ല. അത്
ക്രിസ്തുവിൻെറ ശത്രുവിൻെറ ആത്മാവാണ്.
ക്രിസ്തുവിൻെറ ശത്രു വരുന്നുവെന്ന് നിങ്ങൾ
കേട്ടു. അവൻ ഇപ്പോൾ ഈ ഭൂമിയിൽ തന്നെ
യുണ്ട്.

4പ്രിയ മക്കളേ, നിങ്ങൾ ദൈവത്തിനുള്ളവ
രാണ്. അതുകൊണ്ട് വ്യാജപ്രവാചകരെ
നിങ്ങൾ തോല്പിച്ചു. എന്തുകൊണ്ടെന്നാൽ
നിങ്ങളിലുള്ള ദൈവം ലോകത്തിൽ ഉള്ളവനേ
ക്കാൾ ഉന്നതനാണ്. 5വ്യാജപ്രവാചകർ ലോക
ത്തിൻെറതാണ്. അതുകൊണ്ട് അവർ പറയുന്ന
കാര്യങ്ങളും ലോകത്തിൽ നിന്നുള്ളതാണ്.
ലോകമാകട്ടെ അവർ പറയുന്നതു ശ്രദ്ധിക്കു
കയും ചെയ്യുന്നു. 6പക്ഷെ നമ്മൾ ദൈവത്തിൽ
നിന്നുമാണ്. അതുകൊണ്ട് ദൈവത്തെ അറിയാ
വുന്നവർ ഞങ്ങളെ ശ്രദ്ധിക്കുന്നു. എന്നാൽ ദൈ
വത്തിൽ നിന്നല്ലാത്തവർ ഞങ്ങളെ ശ്രദ്ധിക്കു
ന്നില്ല. അവർ ഞങ്ങൾ പറയുന്നത് ശ്രവിക്കു
ന്നില്ല. അങ്ങനെയാണ് സത്യാത്മാവിനെയും
അസത്യാത്മാവിനെയും ഞങ്ങൾ അറിയുന്നത്.

### സ്നേഹം ദൈവത്തിൽനിന്ന്

7പ്രിയരേ, സ്നേഹം ദൈവത്തിൽനിന്നും
വരുന്നതുകൊണ്ട് നാം പരസ്പരം സ്നേഹി
ക്കണം. സ്നേഹിക്കുന്ന വ്യക്തി ദൈവത്തിൻെറ
കുഞ്ഞായിത്തീരുന്നു. 8സ്നേഹിക്കുന്നവനു
ദൈവത്തെ അറിയാം. ദൈവം സ്നേഹമായതു
കൊണ്ട് സ്നേഹിക്കാത്ത വ്യക്തി ദൈവത്തെ
അറിയുന്നില്ല. 9ദൈവം തൻെറ ഏകപുത്രനെ
അവനിലൂടെ നമുക്കു നിത്യജീവൻ ലഭിക്കുന്ന
തിനായി ലോകത്തിലേക്ക് അയച്ചുകൊണ്ടാണ്
നമ്മോടുള്ള സ്നേഹം പ്രദർശിപ്പിച്ചത്. 10യഥാ
ർത്ഥസ്നേഹം ദൈവത്തിനു നമ്മോടുള്ള
സ്നേഹമാണ്. അല്ലാതെ ദൈവത്തോടു നമു
ക്കുള്ള സ്നേഹമല്ല. നമ്മുടെ പാപങ്ങളെ പോ
ക്കുവാനുള്ള മാർഗ്ഗമായിട്ടാണ് ദൈവം തൻെറ
പുത്രനെ അയച്ചത്.

11ദൈവം അത്രമാത്രം നമ്മെ സ്നേഹിച്ചു,
പ്രിയരേ, അതുകൊണ്ട് നമ്മളും പരസ്പരം
എപ്പോഴും സ്നേഹിക്കണം. 12ആരും ഒരിക്കലും
ദൈവത്തെ കണ്ടിട്ടില്ല. എന്നാൽ നാം അന്യോ
ന്യം സ്നേഹിക്കുന്നുവെങ്കിൽ ദൈവം നമ്മിൽ
ജീവിക്കുന്നു. നാം അന്യോന്യം സ്നേഹിക്കുന്നു
വെങ്കിൽ ദൈവത്തിന്റെ സ്നേഹം അതിന്റെ
ലക്ഷ്യം പ്രാപിച്ചിരിക്കുന്നു, ഇത് നമ്മിൽ പൂർ
ണ്ണമാക്കപ്പെട്ടിരിക്കുന്നു.

13നമുക്കറിയാം ദൈവം നമ്മിലും നാം അവ
നിലും ജീവിക്കുന്നു എന്ന്. ഇത് നമുക്കറിയാൻ
സാധിക്കുന്നത് ദൈവം അവന്റെ ആത്മാവിനെ
നമുക്കു തന്നതുകൊണ്ടാണ്. 14ലോകരക്ഷകനാ
യിരിക്കുവാനാണ് ദൈവം തന്റെ പുത്രനെ
അയച്ചതെന്ന് നാം കണ്ടു കഴിഞ്ഞു. അതാണു
ജനങ്ങളോടു നാം ഇപ്പോൾ പറയുന്നത്.
15"യേശു ദൈവപുത്രനെന്നു ഞാൻ വിശ്വസി
ക്കുന്നു" എന്ന് ഒരുവൻ പറയുന്നുവെങ്കിൽ
ദൈവം അവനിലുണ്ട്. അവൻ ദൈവത്തിൽ
വസിക്കുകയും ചെയ്യുന്നു. 16അതുകൊണ്ട് ദൈ
വത്തിനു നമ്മോടുള്ള സ്നേഹത്തെക്കുറിച്ച്
നമുക്കറിയാം. ആ സ്നേഹത്തിൽ വിശ്വസിക്കു
വാനും നാം പഠിച്ചിട്ടുണ്ട്.

ദൈവം സ്നേഹമാണ്. സ്നേഹത്തിൽ ജീവി
ക്കുന്നവൻ ദൈവത്തിൽ ജീവിക്കുന്നു. ദൈ
വവും അവനിൽ വസിക്കുന്നു. 17ദൈവ
സ്നേഹം നമ്മിൽ പരിപൂർണ്ണമാക്കപ്പെട്ടുവെ
ങ്കിൽ ദൈവം വിധിക്കുന്ന ആ ദിനത്തിൽ ഭീതി
കൂടാതെ കഴിയാം. ഈ ലോകത്തിൽ നാം
ക്രിസ്തുവിനെപ്പോലെ ആയിരിക്കുന്നതു
കൊണ്ട് നാം ഭീതിയില്ലാതെയിരിക്കും. 18എ
വിടെ ദൈവസ്നേഹമുണ്ടോ അവിടെ ഭീതി
യില്ല. എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ
പൂർണ്ണസ്നേഹം ഭീതിയെ പുറത്താക്കുന്നു.
ദൈവത്തിന്റെ ശിക്ഷയാണ് ഒരുവനെ ഭീതിദ
നാക്കുന്നത്. അപ്പോൾ പേടിയുള്ള ഒരുവനിൽ
ദൈവസ്നേഹം പൂർണ്ണമാക്കപ്പെട്ടിട്ടില്ല.

19ദൈവം ആദ്യം നമ്മെ സ്നേഹിച്ചതുകൊ
ണ്ട് നാം സ്നേഹിക്കുന്നു. 20"ഞാൻ ദൈവത്തെ
സ്നേഹിക്കുന്നു" എന്നൊരുവൻ പറയുകയും
തന്റെ സഹോദരനെയോ സഹോദരിയെയോ
വെറുക്കുകയും ചെയ്യുന്നുവെങ്കിൽ അവൻ ഒരു
നുണയനാണ്. അവന് തന്റെ സഹോദരനെ
കാണാൻ കഴിയുമെങ്കിലും അവനെ അവൻ
വെറുക്കുന്നു. അതുകൊണ്ട് അത്തരം ഒരുവന്
ദൈവത്തെ സ്നേഹിക്കാൻ സാധിക്കില്ല. കാര
ണം അവൻ ഒരിക്കലും ദൈവത്തെ കണ്ടിട്ടില്ല
എന്നതു തന്നെ. 21ദൈവത്തെ സ്നേഹിക്കുന്ന
ഒരുവൻ തന്റെ സഹോദരനെയും സ്നേഹിച്ചി
രിക്കണം എന്ന കല്പന അവൻ തന്നിരിക്കുന്നു.

## ദൈവമക്കൾ ലോകത്തെ ജയിക്കും

5 യേശു, ക്രിസ്തുവാണെന്നു വിശ്വസിക്കു
ന്നവർ ദൈവമക്കളാണ്. പിതാവിനെ സ്നേ
ഹിക്കുന്ന വ്യക്തി പിതാവിന്റെ മക്കളെയും
സ്നേഹിക്കുന്നു. 2ദൈവമക്കളെ നാം സ്നേഹി
ക്കുന്നു എന്ന് നമുക്ക് എങ്ങനെ അറിയാൻ സാ
ധിക്കും? ദൈവത്തെ സ്നേഹിക്കുകയും അവ
ന്റെ കല്പനകളെ അനുസരിക്കുകയും ചെയ്യുന്ന
തുകൊണ്ട് അതു നമുക്കറിയാം. 3ദൈവത്തെ
സ്നേഹിക്കുക എന്നാൽ അവന്റെ കല്പനകൾ
അനുസരിക്കുക എന്നർത്ഥം. ദൈവകല്പനകൾ
നമുക്കത്ര കഠിനവുമല്ല. 4എന്തുകൊണ്ടെന്നാൽ
ദൈവമക്കൾക്ക് ലോകത്തെ ജയിക്കുവാനുള്ള
ശക്തിയുണ്ട്. 5ലോകത്തിനെതിരായി ജയം
നേടുന്നത് നമ്മുടെ വിശ്വാസമാണ്. അതിനാൽ
ലോകത്തെ ജയിച്ചവനാരാണ്? യേശു ദൈവ
പുത്രനെന്നു വിശ്വസിക്കുന്നവനാണ്.

## ദൈവം തന്റെ പുത്രനെക്കുറിച്ചു പറഞ്ഞത്

6വന്നവൻ യേശുക്രിസ്തു ആണ്. രക്തവും
ജലവും കൊണ്ടാണ് യേശു വന്നത്. ജലത്താൽ
മാത്രമല്ല യേശുവന്നത്. അല്ല, ജലത്താലും രക്ത
ത്താലും വന്നു. ആത്മാവ് ഇതു ശരിയാണെന്നു
നമ്മോടു പറയുകയും ചെയ്യുന്നു. ആത്മാവ്
സത്യമാണ്. 7അതുകൊണ്ട് യേശുവിനെപ്പറ്റി
പറയുന്ന മൂന്നു സാക്ഷികളുണ്ട്. 8ആത്മാവും
വെള്ളവും രക്തവും. ഈ മൂന്നു സാക്ഷികളും
സമ്മതിക്കുന്നു. 9സത്യമായ കാര്യങ്ങൾ പറയു
മ്പോൾ നാം ജനങ്ങളെ വിശ്വസിക്കുന്നു.
അപ്പോൾ ദൈവം പറയുന്നത് തീർച്ചയായും
വിശ്വസിക്കുവാൻ നമുക്ക് കഴിയും. ഇതാണ്
ദൈവം നമ്മോട് പറഞ്ഞത്: തന്റെ മകനെപ്പറ്റി
യുള്ള സത്യം. 10ദൈവപുത്രനിൽ വിശ്വാസമർ
പ്പിച്ചവനിൽ ദൈവം നമ്മോടു പറഞ്ഞ സത്യം
ഉണ്ട്. ദൈവത്തെ വിശ്വസിക്കാത്തവൻ ദൈവ
ത്തെ നുണയനാക്കുകയും ചെയ്യുന്നു. എന്തു
കൊണ്ടെന്നാൽ ദൈവം തന്റെ മകനെക്കുറിച്ചു
11സത്യം പറഞ്ഞ കാര്യങ്ങൾ അവൻ വിശ്വസി
ക്കുന്നില്ല. ഇതാണ് ദൈവം നമ്മോട് പറഞ്ഞത്:
ദൈവം നമുക്കു നിത്യജീവൻ നൽകിയിരി
ക്കുന്നു. ഈ നിത്യജീവനാകട്ടെ അവന്റെ പുത്ര
നിലുമാണ്. 12ആ പുത്രനുള്ള ഒരുവന് ജീവ
നുണ്ട്. ദൈവപുത്രനില്ലാത്തവന് ജീവനില്ല.

## ഇപ്പോൾ നമുക്ക് നിത്യജീവനുണ്ട്

13ദൈവപുത്രനിൽ വിശ്വസിക്കുന്ന നിങ്ങൾ
ക്കാണ് ഞാൻ ഈ കത്തെഴുതുന്നത്. ഇപ്പോൾ
നിങ്ങൾക്കു നിത്യജീവനുണ്ട് എന്നറിയണമെ
ന്നതുകൊണ്ട് ഞാനിതെഴുതുന്നു. 14സംശയങ്ങ
ളില്ലാതെ നമുക്ക് ദൈവത്തെ സമീപിക്കാൻ
കഴിയും. ഇതിന്റെ അർത്ഥം നാം ദൈവത്തോട്
കാര്യങ്ങൾ ചോദിച്ചാൽ (ദൈവം നമുക്ക് ആവ
ശ്യമെന്നു സമ്മതിക്കുന്നവ) നാം പറയുന്നത്
ദൈവം ശ്രദ്ധിക്കുന്നു എന്നാണ്. 15നാം അവ
നോട് ചോദിക്കുമ്പോഴെല്ലാം അവൻ കേൾ
ക്കുന്നു. അതുകൊണ്ട് നാം അവനിൽ നിന്നാവ
ശ്യപ്പെടുന്നത് അവൻ തരുന്നുവെന്നു നാം അറി
യുന്നു.

16തന്റെ സഹോദരനോ സഹോദരിയോ
പാപം (നിത്യമരണത്തിലേക്കു നയിക്കാത്ത
പാപം) ചെയ്യുന്നതു ഒരുവൻ കാണുന്നു എന്നു
വിചാരിക്കുക. അപ്പോൾ അവൻ പാപം ചെ
യ്യുന്ന സഹോദരനുവേണ്ടിയോ സഹോദരിക്കു
വേണ്ടിയോ പ്രാർത്ഥിക്കണം. അപ്പോൾ ദൈവം
ആ സഹോദരനോ സഹോദരിക്കോ ജീവൻ
നൽകും. നിത്യമരണത്തിലേക്കു നയിക്കാത്ത
പാപം ചെയ്യുന്നവനെപ്പറ്റിയാണ് ഞാൻ
സംസാരിക്കുന്നത്. മരണത്തിലേക്കു നയിക്കുന്ന
പാപവും ഉണ്ട്. ആ പാപത്തെക്കുറിച്ച് പ്രാർ
ത്ഥിക്കണമെന്നു ഞാനർത്ഥമാക്കുന്നില്ല. 17തെറ്റ്
ചെയ്യുന്നത് എപ്പോഴും പാപമാണ്. നിത്യമായ
മരണത്തിലേക്ക് നയിക്കാത്ത പാപവും ഉണ്ട്.

18ദൈവമക്കളായവർ ഒരിക്കലും പാപം തുടർ
ന്നുകൊണ്ടിരിക്കില്ല എന്ന് നമുക്കറിയാം. ദൈവ
പുത്രൻ ദൈവമക്കളെ സംരക്ഷിക്കും. ദുഷ്ടന്
അവനെ തീണ്ടാൻ കഴികയില്ല. 19നാം ദൈവ

ത്തിനുള്ളവരാണെന്ന് നാം അറിയുന്നു.
എന്നാൽ ദുഷ്ടൻ ലോകത്തെ മുഴുവൻ നിയ
ന്ത്രിക്കുന്നു. 20ദൈവപുത്രൻ വന്നിരിക്കുന്നു
എന്നു നമുക്കറിയാം. ദൈവപുത്രൻ നമുക്ക് ധാര
ണാശേഷി തന്നിട്ടുണ്ട്. ഇപ്പോൾ നമുക്ക് യഥാ
ർത്ഥ ദൈവത്തെ അറിയാൻ കഴിയും. സത്യ
മായത് ദൈവം ഒരുവനാണ്. നമ്മുടെ ജീവൻ
സത്യദൈവത്തിലും അവന്റെ പുത്രനായ
യേശുക്രിസ്തുവിലുമാണ്. സത്യദൈവവും,
നിത്യജീവനും അവനാണ്. 21അതുകൊണ്ട്
പ്രിയമക്കളേ, വ്യാജദൈവങ്ങളിൽനിന്നു നിങ്ങ
ളെത്തന്നെ സൂക്ഷിച്ചുകൊള്ളുക.

# യോഹന്നാൻ എഴുതിയ രണ്ടാം ലേഖനം

തെരഞ്ഞെടുക്കപ്പെട്ട വനിതയ്ക്കും അവ
ളുടെ മക്കൾക്കും മൂപ്പൻ അഭിവാദ്യങ്ങൾ
നേരുന്നു: നിങ്ങളെ എല്ലാവരെയും സത്യത്തിൽ
ഞാൻ സ്നേഹിക്കുന്നു.

സത്യം അറിയാവുന്ന ഏവരും നിങ്ങളെ
സ്നേഹിക്കുന്നു. **2**നമ്മളിൽ ജീവിക്കുന്ന സത്യം
കാരണം ആണ് ഞങ്ങൾ നിങ്ങളെ സ്നേഹിക്കു
ന്നത്. ഈ സത്യം എക്കാലവും നമ്മോടൊപ്പം
ഉണ്ടാകും.

**3**പിതാവായ ദൈവത്തിൽനിന്നും അവൻെറ
പുത്രനായ യേശു ക്രിസ്തുവിൽനിന്നും കൃപ
യും, കരുണയും, സമാധാനവും നമ്മോടൊത്തു
ണ്ടായിരിക്കും. ഈ അനുഗ്രഹങ്ങൾ സത്യത്തി
ലൂടെയും സ്നേഹത്തിലൂടെയും നാം സ്വീകരി
ക്കുന്നു.

**4**നിൻെറ മക്കളിൽ ചിലർ പിതാവായ ദൈവം
നമ്മോട് കല്പിച്ചതു പോലെയുള്ള സത്യത്തി
ൻെറ പാത പിന്തുടരുന്നതിൽ എനിക്ക് സന്തോ
ഷമുണ്ട്. **5**ഇപ്പോൾ, പ്രിയ വനിതേ, ഞാൻ
നിന്നോടു അഭ്യർത്ഥിക്കുന്നു: നമ്മൾ എല്ലാവരും
അന്യോന്യം സ്നേഹിക്കണം. ഇതൊരു പുതിയ
കല്പനയല്ല. ആദിമുതലേ നമുക്കു ഉണ്ടായിരുന്ന
അതേ കല്പനയാണ്. **6**സ്നേഹിക്കുക എന്നു പറ
ഞ്ഞാൽ, അവൻ നമ്മോട് കല്പിച്ചതുപോലെ
നാം ജീവിക്കുക എന്നതാണ്. ദൈവകല്പന
ഇതാണ്. സ്നേഹത്തിൽ അധിഷ്ഠിതമായ ജീ
വിതം നിങ്ങൾ നയിക്കുക. ആദിമുതൽ നിങ്ങൾ
കേട്ടതാണ് ഈ കല്പന. **7**കപട അദ്ധ്യാപകർ
ലോകത്തിൽ ഇപ്പോൾ വളരെ ഉണ്ട് ലോക
ത്തിൽ. ഈ കപടാദ്ധ്യാപകർ യേശുക്രിസ്തു,
മനുഷ്യനായി ഭൂമിയിൽ വന്നു എന്ന സത്യം
സമ്മതിക്കാൻ കൂട്ടാക്കുന്നില്ല. ഈ സത്യം അംഗീ
കരിക്കാത്തവൻ കപട അദ്ധ്യാപകനും ക്രിസ്തു
വിൻെറ ശത്രുവുമാണ്. **8**ജാഗരൂകരാകുക
നിങ്ങൾ ശ്രമിച്ചതിനുള്ള പ്രതിഫലം നഷ്ടപ്പെ
ടുത്തരുത്. പൂർണ്ണപ്രതിഫലം സ്വകീരിക്കുന്ന
തിനായി ശ്രദ്ധാലുക്കളാകുക.

**9**ക്രിസ്തുവിൻെറ ഉപദേശങ്ങൾ മാത്രമാണ്
ഒരുവൻ തുടർച്ചയായി പിന്തുടരേണ്ടത്. ക്രി
സ്തുവിൻെറ ഉപദേശം മാറ്റിമറിക്കുന്നവനിൽ
ദൈവം ഇല്ല. എന്നാൽ ക്രിസ്തുവിൻെറ ഉപ
ദേശം പിന്തുടർന്നു കൊണ്ടേയിരിക്കുന്നവനു,
പിതാവും, പുത്രനുമുണ്ട്. **10**ക്രിസ്തുവിൻെറ
ഉപദേശം കൊണ്ടുവരാതെ ഒരുവൻ നിൻെറയ
ടുത്തു വരികയാണെങ്കിൽ, നിൻെറ വീട്ടിൽ
അവന് സ്വാഗതമരുളരുത്, അവനെ നീ സ്വീക
രിക്കയുമരുത്. **11**അവനെ സ്വീകരിക്കുമെങ്കിൽ
അവൻെറ ദുഷ്പ്രവൃത്തികളെ നീ സഹായിക്കു
കയാണ്.

**12**എനിക്ക് നിങ്ങളോടു പറയാൻ ധാരാളം
ഉണ്ട്. പക്ഷേ പേപ്പറും മഷിയും ഉപയോഗിക്കു
വാൻ ഞാൻ ആഗ്രഹിക്കുന്നില്ല. അതിനു
പകരം നിങ്ങളെ എല്ലാം സന്ദർശിക്കാമെന്നു
ഞാൻ പ്രതീക്ഷിക്കുന്നു. അപ്പോൾ നമുക്ക് മുഖാ
മുഖം സംസാരിക്കാം. അതു നമ്മെ അധികം
സന്തോഷം ഉള്ളവരാക്കും. **13**തെരഞ്ഞെടുക്ക
പ്പെട്ട നിങ്ങളുടെ സഹോദരിയും അവരുടെ
മക്കളും സ്നേഹാന്വേഷണങ്ങളെ അറിയി
ക്കുന്നു.

# യോഹന്നാൻ എഴുതിയ മൂന്നാം ലേഖനം

സത്യത്തിൽ ഞാൻ സ്നേഹിക്കുന്ന എന്റെ
സ്നേഹിതൻ ഗായൊസിന് മൂപ്പൻ എഴുതു
ന്നത്.

**2**എന്റെ പ്രിയ സ്നേഹിതാ, നിന്റെ ആത്മാ
വിനും സുഖം എന്ന് എനിക്കറിയാം. നാനാവിധ
ത്തിലും നീ സുഖമുള്ളവനാകട്ടെ എന്നു ഞാൻ
പ്രാർത്ഥിക്കുന്നു. **3**ക്രിസ്തുവിൽ സഹോദര
രായ ചിലർ എന്റെ അടുത്തുവരികയും
നിന്റെ സത്യത്തോടുള്ള നിറഞ്ഞ വിശ്വാസ
ത്തെക്കുറിച്ച് എന്നോടു പറയുകയും ചെയ്തു.
നീ നിരന്തരം സത്യത്തിന്റെ പാത പിന്തുടരു
ന്നെന്നും അവർ എന്നോടു പറഞ്ഞു. അതെന്നെ
വളരെ സന്തോഷവാനാക്കി. **4**എന്റെ മക്കൾ
സത്യത്തിന്റെ പാത പിന്തുടരുന്നു എന്നു കേൾ
ക്കുന്നത് എനിക്ക് എപ്പോഴും അത്യാനന്ദം പക
രുന്നു.

**5**എന്റെ പ്രിയ സ്നേഹിതാ, ക്രിസ്തുവി
ലുള്ള സഹോദരരെ നീ സഹായിക്കുന്നത് നല്ല
താണ്. നിനക്കറിയാൻ പാടില്ലാത്തവരെപ്പോ
ലും നീ സഹായിക്കുന്നു. **6**നിന്റെ സ്നേഹ
ത്തെപ്പറ്റി ഈ സഹോദരൻ സഭയോടു പറ
ഞ്ഞിട്ടുണ്ട്. അവരുടെ യാത്ര തുടരുവാൻ ദയ
വായി സഹായിക്കുക. ദൈവത്തെ പ്രീതിപ്പെടു
ത്തുംവിധം അവരെ സഹായിക്കുക. **7**ക്രിസ്തു
വിനു വേണ്ടി വേല ചെയ്യുവാനാണ് അവർ
ഇറങ്ങിത്തിരിച്ചിട്ടുള്ളത്. അവിശ്വാസികളിൽ
നിന്നു യാതൊരു സഹായവും അവർ സ്വീകരി
ച്ചില്ല. **8**അതുകൊണ്ട് നമ്മൾ അവരെ സഹായി
ക്കണം. നാം അവരെ സഹായിക്കുമ്പോൾ, സത്യ
ത്തിനുവേണ്ടിയുള്ള അവരുടെ വേലയിൽ നാം
പങ്കാളികളാകുന്നു.

**9**ഞാൻ സഭയ്ക്ക് ഒരു കത്ത് എഴുതിയിരുന്നു.
പക്ഷേ ദിയൊത്രെഫേസ് നാം പറയുന്നത്
ശ്രദ്ധിക്കുകയില്ല. അവൻ അവരുടെ നേതാവാ
കുവാൻ എപ്പോഴും ആഗ്രഹിക്കുന്നു. **10**ഞാൻ
വരുമ്പോൾ ദിയൊത്രെഫേസിന്റെ പ്രവൃത്തി
കൾ നിന്റെ ശ്രദ്ധയിൽപ്പെടുത്താം. അവൻ
കള്ളം പറയുകയും ദുഷ്ടവാക്കുകൾ കൊണ്ടു
നമ്മുടെ പേരിൽ കുറ്റമാരോപിക്കുകയും ചെയ്യു
ന്നു. എന്നാൽ അതു മാത്രമല്ല അവൻ ചെയ്യു
ന്നത്. കർത്താവിനുവേണ്ടി പണിയെടുക്കുന്ന
വരെ അവൻ സഹായിക്കുന്നുമില്ല. സഹായി
ക്കാൻ ആഗ്രഹിക്കുന്നവരേയും ദിയൊത്രഫേസ്
തടയുന്നു. ഉറച്ചവിശ്വാസികളെ സഭയ്ക്കു
പുറത്താക്കാൻ പോലും അവൻ ശ്രമിക്കുന്നു.

**11**പ്രിയ സുഹൃത്തേ, തെറ്റായതിനെ പിന്തുടര
രുത്. നല്ലതിനെ പിന്തുടരുക. നല്ലതു ചെയ്യുന്ന
വൻ ദൈവത്തിൽനിന്നും ഉള്ളവനാണ്. തിന്മ
ചെയ്യുന്നവൻ ദൈവത്തെ ഒരിക്കലും അറിഞ്ഞി
ട്ടില്ല. **12**ജനമെല്ലാം ദെമേത്രിയൊസിനെപ്പറ്റി
നല്ലതു പറയുന്നു. അവർ പറയുന്നതാകട്ടെ
സത്യത്തിനു നിരക്കുന്നതുമാകുന്നു. ഞങ്ങളും
അവനെക്കുറിച്ച് നല്ലതു പറയുന്നു. ഞങ്ങൾ
പറയുന്നത് സത്യമാണെന്ന് നിങ്ങൾക്കറിയു
കയും ചെയ്യും.

**13**എനിക്കു നിരവധി കാര്യങ്ങളെപ്പറ്റി പറയു
വാനുണ്ട്. പക്ഷേ പേനയും മഷിയും ഉപയോ
ഗിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. **14**നിങ്ങ
ളെ ഉടൻ സന്ദർശിക്കാമെന്നു ഞാൻ പ്രത്യാശി
ക്കുന്നു. അപ്പോൾ നമുക്ക് ഒത്തുകൂടി സംസാരി
ക്കാം. **15**നിനക്കു സമാധാനം. ഇവിടെ എന്നോ
ടൊപ്പമുള്ള സുഹൃത്തുക്കൾ (വിശ്വാസികൾ)
സ്നേഹാന്വേഷണം അറിയിക്കുന്നു. നമ്മുടെ
എല്ലാ സുഹൃത്തുക്കളെയും പേരു വിളിച്ചു അഭി
വാദനം അറിയിക്കുക.

# യൂദാ എഴുതിയ ലേഖനം

യേശുക്രിസ്തുവിന്റെ ദാസനും യാക്കോബി
ന്റെ സഹോദരനുമായ യൂദാ, ദൈവത്താൽ
വിളിക്കപ്പെട്ട എല്ലാവർക്കും വേണ്ടി അഭിവാദ്യ
ങ്ങൾ നേരുന്നു. പിതാവായ ദൈവം നിങ്ങളെ
സ്നേഹിക്കുകയും യേശുക്രിസ്തുവിൽ നിങ്ങ
ളെ സുരക്ഷിതരാക്കുകയും ചെയ്യുന്നു. 2എല്ലാ
കരുണയും സമാധാനവും സ്നേഹവും നിങ്ങ
ളുടേതായിരിക്കട്ടെ.

### തെറ്റു ചെയ്യുന്നവർക്കു ദൈവത്തിന്റെ ശിക്ഷ

3പ്രിയ സ്നേഹിതാ നാമെല്ലാം പങ്കു പറ്റുന്ന
രക്ഷയെക്കുറിച്ച് നിങ്ങൾക്കെഴുതണമെന്നു
എനിക്കു അതിയായ ആകാംക്ഷയുണ്ട്. എ
ന്നാൽ മറ്റു ചിലതിനെപ്പറ്റി എഴുതേണ്ടതിന്റെ
ആവശ്യകതയുണ്ടായി. ദൈവം തന്റെ വിശുദ്ധ
ജനത്തിന് നൽകിയ വിശ്വാസത്തിനു വേണ്ടി
കഠിനമായി യത്നിക്കാൻ നിങ്ങളെ പ്രോത്സാ
ഹിപ്പിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവം
ഒരിക്കൽ ഈ വിശ്വാസം തന്നു. എന്നാൽ ഇത്
എല്ലാക്കാലത്തേക്കും നല്ലതാണ്. 4രഹസ്യമായി
ചിലർ നിങ്ങളുടെ സംഘത്തിലേക്കു കടന്നി
ട്ടുണ്ട്. അവരുടെ പ്രവൃത്തികളാൽ കുറ്റക്കാരെന്ന്
നേരത്തേ തന്നെ വിധിക്കപ്പെട്ടവരാണ് അവർ.
വളരെ മുൻപ് തന്നെ പ്രവാചകർ ഇവരെപ്പറ്റി
എഴുതി. ഇവർ ദൈവത്തിനെതിരാണ്. അവർ
നമ്മുടെ ദൈവത്തിന്റെ കൃപയെ പാപ പ്രവൃ
ത്തികൾക്കുള്ള ഒഴികഴിവായി ഉപയോഗി
ക്കുന്നു. നമ്മുടെ ഏകഗുരുവും കർത്താവുമായ
യേശുക്രിസ്തുവിനെ സ്വീകരിക്കാൻ ഇവർ
വിസമ്മതിക്കുന്നു.

5നിങ്ങൾക്ക് നേരത്തേതന്നെ അറിയാവുന്ന
ചില കാര്യങ്ങൾ ഓർമ്മിക്കാനായി ഞാൻ
നിങ്ങളെ സഹായിക്കാൻ ആഗ്രഹിക്കുന്നു. മിസ്ര
യീമിൽനിന്നു പുറത്തു കൊണ്ടു വന്ന്
കർത്താവ് അവന്റെ ജനത്തെ എങ്ങനെ രക്ഷി
ച്ചു എന്നത് നിങ്ങൾ ഓർക്കുക. പക്ഷേ പിന്നീട്
അവരിലുള്ള അവിശ്വാസികളെ എല്ലാം ദൈ
വം നശിപ്പിച്ചു. 6അധികാരമുണ്ടായിരുന്നിട്ടും
അതു നിലനിർത്താതിരുന്ന ദൂതന്മാരെ ഓർ
ക്കുക. അവർ അവരുടെ സ്വന്തവീട് വിട്ടു
പോയി. അതുകൊണ്ട് കർത്താവ് അവരെ ഇരു
ട്ടിലാക്കി. ശാശ്വതമായ ചങ്ങലകളാൽ അവർ
ബന്ധിതരാണ്. ആ മഹത്ദിനത്തിൽ വിചാ
രണ ചെയ്യുവാനായി അവൻ അവരെ സൂക്ഷി
ച്ചിരിക്കുകയാണ്. 7പട്ടണങ്ങളായ സൊദോമി
നെയും, ഗൊമോരായെയും ചുറ്റു വട്ടത്തിലുള്ള
പട്ടണങ്ങളെയും ഓർക്കുക. ആ നഗരങ്ങളിലെ
ആളുകൾ ആ ദൂതന്മാരെപ്പോലെ തന്നെയായി
രുന്നു. ആ പട്ടണങ്ങൾ മുഴുവനും ലൈംഗിക
അരാജകത്വവും പ്രകൃതിവിരുദ്ധമായ ലൈം
ഗികരീതികളും നിറഞ്ഞവ ആയിരുന്നു. നിത്യാ
ഗ്നിയുടെ ശിക്ഷയാണ് അവർ അനുഭവിക്കു
ന്നത്. നമുക്കുവേണ്ടിയുള്ള ഒരുദാഹരണമാണ്
അവരുടെ ശിക്ഷ.

8നിങ്ങളുടെ കൂട്ടത്തിലേക്ക് രഹസ്യമായി
നുഴഞ്ഞു കയറിയിരിക്കുന്ന ആ കൂട്ടരുടെ പാത
യും അതു തന്നെ. സ്വപ്നമാണ് അവരെ നയി
ച്ചത്. പാപത്താൽ അവരെത്തന്നെ അവർ കള
ങ്കിതരാക്കുന്നു. ദൈവത്തിന്റെ ഭരണത്തെ
അവർ നിരാകരിക്കുകയും മഹത്വമുള്ള ദൂതന്മാ
രെപ്പറ്റി ചീത്തക്കാര്യങ്ങൾ പറയുകയും ചെയ്യു
ന്നു. 9പ്രധാനദൂതനായ മീഖായേൽ പോലും
ഇതു ചെയ്തില്ല. മോശെയുടെ ശരീരം ആരുടെ
പക്കലായിരിക്കണം- എന്നതിനെപ്പറ്റി മീഖാ
യേൽ പിശാചിനോടു തർക്കിച്ചു. വിമർശനാ
ത്മകമായ വാക്കുകൾ ഉപയോഗിച്ച് പിശാ
ചിനെ അപലപിക്കാൻ പോലും മീഖായേൽ
ധൈര്യം കാട്ടിയില്ല. പക്ഷേ മീഖായേൽ പറ
ഞ്ഞു: “കർത്താവ് നിന്നെ ശിക്ഷിക്കട്ടെ.” 10എ
ന്നാൽ ഈ ജനങ്ങൾ അവർക്കു മനസ്സിലാകാ
ത്തവയെ വിമർശിക്കും. അവർക്കു ചില കാര്യ
ങ്ങൾ മനസ്സിലാകുന്നു. ആലോചനയാലല്ല
അവർ ഇതു മനസ്സിലാക്കുന്നത്. കാട്ടുമൃഗങ്ങൾ
അനുഭൂതിയാൽ കാര്യങ്ങൾ മനസ്സിലാക്കുന്നതു
പോലെയാണ്. ഇതൊക്കെത്തന്നെയാണ്
അവരെ നശിപ്പിക്കുന്നതും. 11അത് അവർക്ക്
ഭയാനകമാകും. കയീന്റെ പാതയാണ് ഇവർ
പിന്തുടർന്നത്. പണം ഉണ്ടാക്കേണ്ടതിലേക്കായി
അവർ ബിലെയാം പോയ വഴിയിൽ തങ്ങളെ
ത്തന്നെ വിട്ടുകൊടുത്തു. കോരഹ് ചെയ്തതു
പോലെ ദൈവത്തിനെതിരായി ഇവർ കല
ഹിച്ചു. കോരഹിനെപ്പോലെ അവരും നശിപ്പി
ക്കപ്പെടും. 12നിങ്ങൾ പങ്കുവെക്കുന്ന പ്രത്യേക
ഭക്ഷണത്തിലെ മലിനവസ്തുപോലെയാണ
വർ. അവർ നിങ്ങൾക്കൊപ്പം പേടി കൂടാതെ
ഭക്ഷിക്കുന്നു. അവർ അവരെക്കുറിച്ചു മാത്രം കരു
തുന്നു. മഴ പേറാത്ത മേഘങ്ങളാണ് അവർ.
കാറ്റ് അതിനെ നാലുപാടും ചിതറിക്കും. സമയ
ത്തു ഫലം തരാത്തതുകൊണ്ട് ഭൂമിയിൽനിന്നും
പിഴുതെറിയപ്പെടുന്ന മരങ്ങളാണ് അവർ.
അതിനാൽ അവർ രണ്ടു പ്രാവശ്യം മരിച്ച
വരാണ്. 13സമുദ്രത്തിലെ ഭയാനകമായ തിര
കൾ പോലെയാണവർ. തിരകൾ പതയുണ്ടാക്കു
ന്നതു പോലെ ഇവർ നാണം കെട്ട പ്രവൃത്തി
കൾ ചെയ്യുന്നു. ആകാശത്തിലെ അലഞ്ഞു
തിരിയുന്ന നക്ഷത്രങ്ങളെപ്പോലെയാണവർ.
ഇവർക്കായി എല്ലാക്കാലത്തേക്കുമായി ഏറ്റവും
അന്ധകാരമയമായ ഒരു സ്ഥലം ഒരുക്കിയിരി
ക്കുന്നു.

14ആദാമിൽനിന്നും ഏഴാം തലമുറക്കാരനായ
ഹാനോക്ക് അവരെപ്പറ്റി പറയുന്നു: “നോക്കൂ,
ദൈവം തന്റെ ആയിരമായിരം വിശുദ്ധദൂത
ന്മാരുമായാണ് വരുന്നത്. 15കർത്താവ് എല്ലാവ
രെയും വിധിക്കും. അവനെതിരായിട്ടുള്ള എല്ലാ
വരെയും വിധിക്കുവാനും ശിക്ഷിക്കുവാനും
ആണ് കർത്താവ് വരുന്നത്. ദൈവത്തിനെതി
രായി ചെയ്ത എല്ലാ തിന്മകൾക്കുംവേണ്ടി
അവൻ അവരെ ശിക്ഷിക്കും. അവർ പറഞ്ഞ
എല്ലാ ദൈവദൂഷണങ്ങളെയും കഠിനമായ

പ്രവൃത്തികളെയും പ്രതി ദൈവം അവരെ
ശിക്ഷിക്കും."
**16**ഇക്കൂട്ടർ സദാ പരാതിപ്പെടുന്നവരും അന്യ
രിൽ കുറ്റം കണ്ടെത്തുന്നവരുമാണ്. ആഗ്രഹി
ക്കുന്ന തിന്മ അവർ എപ്പോഴും ചെയ്യും. അവർ
സ്വയം പ്രകീർത്തിക്കും. അവർക്ക് ആവശ്യമുള്ള
തുകിട്ടുവാനായി മാത്രം അവർ അന്യരെ പ്രശം
സിക്കും.

### ഒരു മുന്നറിയിപ്പും, ചെയ്യേണ്ട കാര്യങ്ങളും

**17**പ്രിയ സുഹൃത്തുക്കളേ, നമ്മുടെ കർത്താ
വായ യേശുക്രിസ്തുവിൻെറ അപ്പൊസ്തലർ
നേരത്തെ പറഞ്ഞത് ഓർക്കുവിൻ. **18**"അവ
സാന നാളുകളിൽ ദൈവത്തെപ്പറ്റി പറഞ്ഞു
ചിരിക്കുന്നവർ കാണും" എന്നാണ് അപ്പൊ
സ്തലർ പറഞ്ഞത്. അവർ ആഗ്രഹിക്കുന്ന
കാര്യങ്ങൾ മാത്രമേ അവർ ചെയ്യുകയുള്ളൂ. ദൈ
വത്തിന് എതിരായുള്ള പ്രവൃത്തികൾ ആണ്
അവർ ചെയ്യുവാൻ ആഗ്രഹിക്കുന്നത്. **19**ഇക്കൂട്ടർ
ആണ് നിങ്ങളുടെ ഇടയിൽ വിഭജനം ഉണ്ടാക്കി
യത്. അവരുടെ പാപം നിറഞ്ഞ സ്വയം പറയു
ന്നതേ അവർ ചെയ്യൂ. അവരിൽ പരിശുദ്ധാ
ത്മാവ് ഇല്ല.
**20**പക്ഷേ, പ്രിയ സുഹൃത്തുക്കളേ, നിങ്ങളി
ലുള്ള വിശുദ്ധമായ വിശ്വാസം കൊണ്ട് നിങ്ങ
ളെത്തന്നെ ശക്തരാക്കുവിൻ. ആത്മാവിൽ നിറ
ഞ്ഞു പ്രാർത്ഥിക്കുവിൻ. **21**ദൈവസ്നേഹ
ത്തിൽ നിങ്ങളെത്തന്നെ സൂക്ഷിക്കുക. നമ്മുടെ
കർത്താവായ യേശുക്രിസ്തു തൻെറ കരുണ
യാൽ നിങ്ങൾക്കു നിത്യജീവൻ തരുന്ന ദിനത്തി
നായി കാത്തിരിക്കുക.
**22**സംശയം ഉള്ളവരെ സഹായിക്കുക. **23**മറ്റുള്ള
വരെ അഗ്നിയിൽനിന്നും വലിച്ചെടുത്ത്
രക്ഷിക്കുക. ചിലരോടു നിങ്ങൾ കരുണ കാണി
ക്കുമ്പോൾ ശ്രദ്ധാലുക്കളാകുവിൻ. പാപത്താൽ
കളങ്കിതമായ അവരുടെ വസ്ത്രത്തെപ്പോലും
വെറുക്കുവിൻ.

### ദൈവത്തിനു സ്തുതി

**24**ദൈവം ശക്തനും വീഴാതെ പരിപാലിക്കു
ന്നവനുമാണ്. യാതൊരു തെറ്റും നിങ്ങളിൽ
ഇല്ലാതെ, അതിസന്തോഷം പകർന്ന്, അവൻെറ
മുമ്പിൽ നിങ്ങളെ കൊണ്ടുവരുവാൻ അവനു
കഴിയും. **25**അവൻ മാത്രമാണ് ഏകദൈവം.
അവൻ നമ്മുടെ രക്ഷകനാണ്. സർവ്വകാല
ത്തിനു മുമ്പും ഇപ്പോഴും എന്നേക്കും നമ്മുടെ
കർത്താവായ യേശുക്രിസ്തു വഴി അവന് മഹ
ത്വവും പ്രതാപവും ശക്തിയും അധികാരവും
ഉണ്ടായിരിക്കട്ടെ. ആമേൻ.

# യോഹന്നാന് ഉണ്ടായ വെളിപ്പാട്

### ഈ പുസ്തകത്തെപ്പറ്റി യോഹന്നാൻ

1 ഇത് യേശുക്രിസ്തുവിൻെറ വെളിപ്പാടാ
കുന്നു. ഉടൻ ഉണ്ടാകാൻ പോകുന്നതിനെ
പ്പറ്റി തൻെറ ദാസന്മാർക്കു കാട്ടിക്കൊടുക്കുവാൻ
ദൈവം യേശുവിനു കൊടുത്തതാണിത്. ഇതു
കാട്ടിക്കൊടുക്കുവാൻ തൻെറ ദാസനായ
യോഹന്നാൻെറയടുത്തേക്കു ക്രിസ്തു തൻെറ
ദൂതനെ അയച്ചു. 2താൻ കണ്ടത് എല്ലാം യോഹ
ന്നാൻ പറഞ്ഞു. ദൈവവചനവും യേശു
തന്നോടു പറഞ്ഞ സത്യവുമായിരുന്നു അത്.
3ഈ ദൂതു വായിക്കുന്നവൻ അനുഗൃഹീതൻ.
ഈ പ്രവചനത്തിലെ വാക്കുകളെ ശ്രദ്ധിക്കുന്ന
വരും അതനുസരിക്കുന്നവരും അനുഗൃഹീതർ.
കാരണം, സമയം അടുത്തിരിക്കുന്നു.

### യോഹന്നാൻ സഭകൾക്ക് യേശുവിൻെറ സന്ദേശങ്ങൾ എഴുതുന്നു

4ആസ്യയിലെ ഏഴു സഭകൾക്കും യോഹ
ന്നാൻ എഴുതുന്നത്: ആകുന്നവനും (ദൈവം)
സദാ ആയിരുന്നവനും വരാനിരിക്കുന്നവനുമാ
യവനിൽനിന്നും അവൻെറ സിംഹാസന
ത്തിൽ മുമ്പിൽ നിൽക്കുന്ന ഏഴ് ആത്മാക്കളിൽ
നിന്നും നിങ്ങൾക്ക് കൃപയും സമാധാനവും
ഉണ്ടാകട്ടെ; 5യേശുക്രിസ്തുവിൽനിന്നും. യേശു
വിശ്വസ്ത സാക്ഷിയാകുന്നു. ഉയിർത്തെഴുന്നേ
റ്റവരിൽ ആദ്യനാണവൻ. ഭൂമിയിലെ രാജാക്ക
ന്മാരുടെ രാജാവാണ് യേശു. നമ്മെ സ്നേഹിക്കു
ന്നവനാണ് യേശു. തൻെറ രക്തത്താൽ നമ്മെ
നമ്മുടെ പാപങ്ങളിൽനിന്നും മോചിപ്പിച്ചവ
നാണ് യേശു. 6അവൻ നമ്മെ ഒരു രാജ്യമാക്കി
തീർത്തു. പിതാവായ ദൈവത്തിനു നമ്മെ
പുരോഹിതന്മാരാക്കുകയും ചെയ്തു. യേശു
വിന് എന്നും മഹത്വവും പ്രതാപവും ഉണ്ടായി
രിക്കട്ടെ! ആമേൻ.

7നോക്കൂ, യേശു മേഘങ്ങളിൽ കയറി വരുന്നു.
അവനെ കുത്തിയവരടക്കം* എല്ലാവരും അവ
നെ കാണും. ലോകത്തിലെ എല്ലാവരും അവ
നെച്ചൊല്ലി നിലവിളിക്കും. അതെ ഇതു സംഭ
വിക്കും. ആമേൻ.

8ദൈവമായ കർത്താവ് പറയുന്നു, "ഞാൻ
ആദിയും അന്തവുമാകുന്നു.* ആയവനും ആയി
രുന്നവനും വരാനിരിക്കുന്നവനും ഞാനാകുന്നു.
ഞാനാകുന്നു സർവ്വശക്തൻ."

9യോഹന്നാനെന്ന ഞാൻ ക്രിസ്തുവിൽ
നിങ്ങളുടെ സഹോദരൻ. ഞങ്ങൾ ഒരുമിച്ചു
യേശുവിലാണ്. കഷ്ടതകളിലും രാജ്യത്തിലും
ക്ഷമാപൂർവ്വമായ സഹനത്തിലും ഞങ്ങൾ പങ്കു
ള്ളവരാകുന്നു. ദൈവവചനവും യേശുവിൻെറ
സത്യവും മൂലം ഞാൻ പത്മൊസ് ദ്വീപിലായി
രുന്നു. 10കർത്താവിൻെറ ദിവസം ആത്മാവ്
എൻെറ നിയന്ത്രണം ഏറ്റെടുത്തു. പിന്നിൽ
ഞാനൊരു ഉഗ്രശബ്ദം കേട്ടു. ഒരു കാഹളം
മുഴങ്ങിയതു പോലെ. 11ശബ്ദം പറഞ്ഞു, "നീ
കണ്ട എല്ലാ കാര്യങ്ങളും ഒരു പുസ്തകത്തിൽ
എഴുതുക. അത് ഏഴു സഭകൾക്കും അയയ്ക്കുക.
എഫെസൊസ്, സ്മുർന്നാ, പെർഗ്ഗമൊസ്,
തുയഥൈര, സർദ്ദിസ്, ഫിലദെൽഫിയ, ലവൊ
ദിക്യ എന്നീ സഭകളിലേക്ക്."

12ആരാണെന്നോട് സംസാരിക്കുന്നതെന്നറി
യാൻ ഞാൻ തിരിഞ്ഞു നോക്കി. അപ്പോൾ
ഞാൻ ഏഴു വിളക്കുകാലുകൾ കണ്ടു. 13വിളക്കു
കാലുകൾക്കിടയിൽ "മനുഷ്യപുത്രനെപ്പോ
ലുള്ള" ഒരാളെ ഞാൻ കണ്ടു. അദ്ദേഹം ഒരു
നീളൻ മേലങ്കി അണിഞ്ഞിരുന്നു. മാറിൽ സ്വർ
ണ്ണപ്പട്ടയും കെട്ടിയിരുന്നു. 14അദ്ദേഹത്തിൻെറ
താടിയും മുടിയും വെള്ള മഞ്ഞുപോലെ വെളു
ത്തതായിരുന്നു. കണ്ണുകൾ ജ്വലിക്കുന്ന തീയ്ക്കു
സദൃശ്യമായിരുന്നു. 15ഉലയിൽ പഴുത്ത വെള്ളോ
ട്ടുപോലെയായിരുന്നു കാൽപാദങ്ങൾ. വെള്ള
പ്പാച്ചിലിൻേറതുപോലുള്ള ശബ്ദമായിരുന്നു
അവൻേറത്. 16അവൻ തൻെറ വലതു കൈയിൽ
ഏഴു നക്ഷത്രങ്ങളെ പിടിച്ചിരുന്നു. അവൻെറ
വായിൽനിന്നും മൂർച്ചയേറിയ ഇരുതലവാൾ
പുറത്തേക്കു വന്നു. സൂര്യൻ ഏറ്റവും തീഷ്ണ
മായി പ്രകാശിക്കുമ്പോലെ അവൻ കാണ
പ്പെട്ടു. 17അവനെ കണ്ടപ്പോൾ ഞാനവൻെറ
പാദത്തിൽ മരിച്ചതുപോലെ വീണു. അവൻ
തൻെറ വലതുകരം എൻെറമേൽവച്ച് പറഞ്ഞു,
"ഭയപ്പെടേണ്ട! ആദിയും അന്തവും ഞാനാകു
ന്നു. 18ജീവിക്കുന്നവനും ഞാനാകുന്നു. ഞാൻ
മരിച്ചു, പക്ഷേ നോക്കൂ, എന്നെന്നേക്കുമായി
ഞാൻ ജീവിക്കുന്നു. മരണത്തിൻെറയും പാതാള
ത്തിൻെറയും താക്കോൽ എൻെറ കയ്യിലാണ്.
19അതിനാൽ നീ കണ്ടതെല്ലാം രേഖപ്പെടു ത്തുക.
ഇപ്പോൾ സംഭവിക്കുന്നതിനെയും പിന്നീടു
സംഭവിക്കാനിരിക്കുന്നതിനെയും കുറിച്ചു എഴു
തുക. 20എൻെറ വലതുകയ്യിൽ നീ കണ്ട ഏഴു
നക്ഷത്രങ്ങളുടെയും ഏഴു വിളക്കുകാലുകളുടെ
യും അർത്ഥം ഇതാണ്: ഏഴു വിളക്കുകാലു
കൾ ഏഴു സഭകളാണ്. ഏഴു നക്ഷത്രങ്ങൾ
ഏഴു സഭകളുടെ ദൂതന്മാരാണ്.

### എഫെസൊസിലെ സഭയ്ക്ക് യേശുവിൻെറ കത്ത്

2 "എഫെസൊസിലെ സഭയുടെ ദൂതന്
ഇതെഴുതുക: വലതുകയ്യിൽ ഏഴു നക്ഷത്ര
ങ്ങളും പിടിച്ചുകൊണ്ട് കനകനിർമ്മിതമായ
ഏഴു പൊൻവിളക്കുകാലുകൾക്കിടയിലൂടെ
നടക്കുന്നവൻ നിന്നോടു പറയുന്നു. 2നിൻെറ
പ്രവൃത്തികൾ എനിക്കറിയാം. നീ നന്നായി
അദ്ധ്വാനിക്കുകയും പരിശ്രമം ഒരിക്കലും ഉപേ
ക്ഷിക്കാതിരിക്കുകയും ചെയ്യുന്നു. ദുഷ്ടരെ നീ
സ്വീകരിക്കില്ലെന്ന് എനിക്കറിയാം. വ്യാജ
അപ്പൊസ്തലന്മാരെ നീ നിരീക്ഷിച്ചിട്ടുണ്ട്.
അവർ വ്യാജന്മാരാണെന്നും നീ കണ്ടെത്തി.
3നീ ക്ഷമാപൂർവ്വം പ്രവൃത്തികൾ തുടർന്നു.

---

**അവനെ കുത്തിയവരടക്കം** യോഹ. 19:14.

**ആദിയും അന്തവും** ഗ്രീക്ക് അക്ഷരമാലയിലെ ആദ്യത്തെയും അവസാനത്തെയും അക്ഷരങ്ങൾ. ആൽഫയെന്നും ഒമേഗയെന്നും.

എൻെറ നാമത്തെ ചൊല്ലി നീ ദുരിതങ്ങൾ
അനുഭവിച്ചു. അതുകൊണ്ടൊന്നും നീ തളർന്നു
പോയില്ല.
4"ആരംഭത്തിൽ നിനക്കുണ്ടായിരുന്ന സ്നേ
ഹം നീ ഉപേക്ഷിച്ചു എന്ന ഒരു കാര്യം നിന
ക്കെതിരായി എനിക്കു പറയാനുണ്ട്. 5അതു
കൊണ്ട് എവിടെയാണ് നിനക്കു വീഴ്ച പറ്റിയ
തെന്നോർക്കുക. അതുകൊണ്ട് മാനസാന്തര
പ്പെട്ട് ആരംഭത്തിലെ പ്രവൃത്തികൾ തന്നെ
ചെയ്യുക. നീ മാറ്റിയില്ലെങ്കിൽ ഞാൻ നിന്നി
ലേക്കു വരും. നിൻെറ വിളക്കുകാലുകൾ
അതിൻെറ സ്ഥാനത്തുനിന്നു നീക്കുകയും
ചെയ്യും. 6എന്നാൽ നീ പ്രായോഗികമാക്കുന്ന
ഒരു നന്മയുണ്ട്. നിക്കൊലാവ്യ പക്ഷക്കാരുടെ*
പ്രവൃത്തികളെ നീ വെറുത്തു. ഞാനും അവരെ
വെറുക്കുന്നുണ്ടല്ലോ.
7"ഇതെല്ലാം കേൾക്കുന്ന എല്ലാവരും ആത്മാവ്
സഭകളോട് പറയുന്നതു ശ്രദ്ധിക്കണം. ജേതാ
വിന് ജീവവൃക്ഷത്തിലെ പഴങ്ങൾ തിന്നുവാ
നുള്ള അധികാരം ഞാൻ നൽകും. ദൈവ
ത്തിൻെറ ഉദ്യാനത്തിലാണ് ആ മരം ഉള്ളത്.

### സ്മൂർന്നയിലെ സഭയ്ക്ക് യേശുവിൻെറ കത്ത്

8"സ്മൂർന്നയിലെ സഭയുടെ ദൂതന് ഇങ്ങനെ
എഴുതുക:
"ആദിയും അന്തവുമായവൻ നിങ്ങളോടിക്കാ
ര്യങ്ങൾ പറയുന്നു. മരിക്കുകയും ജീവനിലേക്ക്
തിരിച്ചുവരികയും ചെയ്തവനാണവൻ.
9നിൻെറ ദുരിതങ്ങളും ദാരിദ്ര്യവും ഞാനറി
യുന്നു. പക്ഷേ യഥാർത്ഥത്തിൽ നീ ധനിക
നാണ്. നിന്നെപ്പറ്റി മറ്റുള്ളവർ പറയുന്ന ദൂഷ
ണങ്ങൾ എനിക്കറിയാം. അവർ യെഹൂദരാ
ണെന്ന് സ്വയം അവകാശപ്പെടുന്നു. പക്ഷേ
സത്യത്തിൽ അവർ യെഹൂദരല്ല. അവർ സാ
ത്താൻെറ യെഹൂദപ്പള്ളിയാണ്. 10നിനക്കു സംഭ
വിക്കാവുന്നതിനെപ്പറ്റി ഭയപ്പെടേണ്ട. ഞാൻ
നിന്നോടു പറയുന്നു പിശാച് നിങ്ങളിൽ ചി
ലരെ കാരാഗൃഹത്തിലടയ്ക്കും. അതു നിങ്ങളെ
പരീക്ഷിക്കാനായിരിക്കും. പത്തുദിവസം
നിങ്ങൾ കഷ്ടപ്പെടും. പക്ഷേ മരിക്കേണ്ടിവ
ന്നാലും വിശ്വാസം കൈവിടരുത്. വിശ്വാസം
കൈവിടാതിരുന്നാൽ നിങ്ങൾക്കു ഞാൻ ജീവ
ൻെറ കിരീടം നൽകും.
11"ഇതൊക്കെ കേൾക്കുന്നവരെല്ലാം സഭക
ളോട് ആത്മാവ് പറയുന്നതു ശ്രദ്ധിക്കട്ടെ. ജേതാ
വിനെ രണ്ടാംമരണം മുറിവേല്പിക്കുകയില്ല.

### പെർഗ്ഗമൊസിലെ സഭയ്ക്ക് യേശുവിൻെറ കത്ത്

12"പെർഗ്ഗമൊസിലെ സഭയുടെ ദൂതന് ഇങ്ങ
നെ എഴുതുക:
"മൂർച്ചയേറിയ ഒരു ഇരുതലവാൾ ഉള്ളവൻ
നിങ്ങളോട് ഇങ്ങനെ പറയുന്നു.13നീ താമസി
ക്കുന്നതെവിടെയെന്ന് എനിക്കറിയാം. സാത്താ
ൻെറ സിംഹാസനമിരിക്കുന്നിടത്ത്. എന്നാൽ
നീ എൻെറ നാമം മുറുകെ പിടിക്കുന്നു. അന്തി
പ്പാസിൻെറ കാലത്തുപോലും നീ എന്നിലുള്ള
വിശ്വാസത്തെ തള്ളിപ്പറഞ്ഞില്ല. അന്തിപ്പാസ്
നിൻെറ നഗരത്തിൽ കൊല്ലപ്പെട്ട എൻെറ
വിശ്വസ്തനായ സാക്ഷിയായിരുന്നു. നിൻെറ
നഗരത്തിലാണ് സാത്താൻ വസിക്കുന്നത്.
14"എങ്കിലും നിനക്കെതിരെ ചില കാര്യങ്ങൾ
എനിക്കു പറയാനുണ്ട്. ബിലെയാമിൻെറ ഉപ
ദേശങ്ങൾ അനുസരിക്കുന്ന ചിലർ നിൻെറ
സംഘത്തിലുണ്ട്. യിസ്രായേൽക്കാരെ പാപ
ത്തിൽ വീഴ്ത്താൻ ബാലാക്കിനെ പഠിപ്പിച്ചയാ
ളാണ് ബിലെയാം. അവർ വിഗ്രഹങ്ങൾക്കു സമ
ർപ്പിക്കപ്പെട്ട ഭക്ഷണം കഴിക്കുകയും ലൈംഗിക
പാപം ചെയ്യുകയും ചെയ്തു. 15അതുകൊണ്ട്
അങ്ങനെയുള്ളവർ നിൻെറ സംഘത്തിലുമുണ്ട്.
നിക്കൊലാവ്യൻെറ പഠാങ്ങൾ അനുസരിക്കുന്ന
വരും നിന്നോടൊത്തുണ്ടല്ലോ. 16അതുകൊണ്ട്
മാനസാന്തരപ്പെടുവിൻ! അല്ലെങ്കിൽ ഞാൻ
വേഗം നിൻെറയടുത്തു വരികയും എൻെറ വാ
യിൽനിന്നും വരുന്നവാൾ ഉപയോഗിച്ച് അവ
രോട് ഏറ്റുമുട്ടുകയും ചെയ്യും.
17"ഇതു കേൾക്കുന്നവൻ ആത്മാവ് സഭക
ളോട് പറയുന്നതു ശ്രദ്ധിക്കട്ടെ. "ജേതാവിന്
ഞാൻ മറഞ്ഞിരിക്കുന്ന മന്ന സമ്മാനിക്കും.
അയാൾക്കു ഞാനൊരു വെള്ളക്കല്ലും സമ്മാ
നിക്കും. ആ കല്ലിൽ പുതിയൊരു പേര് എഴുതി
യിരിക്കും. ആർക്കും ആ പുതിയ പേര് അറിയുക
യില്ല. ആ കല്ലു ലഭിക്കുന്നവനു മാത്രമേ പുതിയ
പേര് അറിയുകയുള്ളൂ.,

### തുയഥൈരയിലെ സഭയ്ക്ക് യേശുവിൻെറ കത്ത്

18"തുയഥൈരയിലെ സഭയുടെ ദൂതന്
ഇങ്ങനെ എഴുതുക:
"ദൈവപുത്രൻ ഇങ്ങനെ പറയുന്നു. അഗ്നി
പോലെ ജ്വലിക്കുന്ന കണ്ണുകളും തിളങ്ങുന്ന
ഓട്ടുപോലുള്ള പാദങ്ങളും ഉള്ളവൻ. അവൻ
നിന്നോടു പറയുന്നത് ഇങ്ങനെയാണ്.
19നിൻെറ പ്രവൃത്തികൾ എനിക്കറിയാം.
നിൻെറ സ്നേഹം, വിശ്വാസം, സേവനം, ക്ഷമ
എന്നിവയെപ്പറ്റിയെല്ലാം ഞാനറിയുന്നു. നീ
തുടക്കത്തിൽ ചെയ്തതിനേക്കാൾ കൂടുതൽ
ഇപ്പോൾ ചെയ്യുന്നു. 20എങ്കിലും നിനക്കെതിരെ
എനിക്കു ചിലതു പറയാനുണ്ട്. ഈസബേൽ
എന്നു പേരുള്ള ആ സ്ത്രീയെ അവൾ ഇച്ഛരി
ക്കുമ്പോലെ പഠിപ്പിക്കാൻ നീ അനുവദിച്ചു
കൊണ്ടിരിക്കുന്നതു തന്നെ. അവൾ സ്വയം
പ്രവാചകിയായി പ്രഖ്യാപിച്ചു. പക്ഷേ
അവൾ തൻെറ ഉപദേശങ്ങളുമായി എൻെറ
ജനതയെ വഴിതെറ്റിക്കുന്നു. അവൾ എൻെറ
ജനതയെക്കൊണ്ട് വിഗ്രഹങ്ങൾക്ക് നൽകിയ
ആഹാരം തീറ്റുകയും ലൈംഗികപാപം ചെയ്യി
ക്കുകയും ചെയ്തു. 21മാനസാന്തരപ്പെട്ടു പാപ
ങ്ങളിൽനിന്നു തിരിയുവാൻ ഞാൻ അവൾക്കു
സമയം കൊടുത്തു. എങ്കിലും അവളുടെ ലൈം
ഗികപാപങ്ങളിൽനിന്നും മാനസാന്തരപ്പെടു
വാൻ അവൾ വിസമ്മതിക്കുന്നു. 22അതിനാൽ
ഞാനവളെ കഷ്ടതയുടെ കിടക്കയിലേക്കെ
റിയും. അവളുമായി ലൈംഗികപാപങ്ങളി
ലേർപ്പെട്ടുകൊണ്ടിരിക്കുന്ന എല്ലാവർക്കും
വലിയ കഷ്ടതകളുണ്ടാകും. അവൾ ചെയ്യുന്ന
തിൽനിന്നും അവർ പിന്മാറിയില്ലെങ്കിൽ ഞാ
നിപ്പോൾ തന്നെ ഇതുചെയ്യും. 23അവളുടെ
ജീവിതപാത പിൻതുടരുന്നവരെ ഞാൻ വധി
ക്കും. ആളുകൾക്കുണ്ടാകുന്ന വികാരവിചാര
ങ്ങളെ ഞാനറിയുന്നുവെന്ന് എല്ലാ സഭകളും
അറിയുകയും ചെയ്യും. നിങ്ങൾ ചെയ്യുന്ന

---

**നിക്കൊലാവ്യ പക്ഷം** ഏഷ്യാ പ്രവിശ്യയിലെ നിക്കൊലോസ് എന്നയാൾ ആരംഭിച്ച ദുരുപദേശ പക്ഷത്തിൽ ചേർന്നവർ. തെറ്റായ ആശയങ്ങൾക്കു പിന്നാലെ പോയ മതവിഭാഗം.

ഓരോ പ്രവൃത്തികൾക്കും ഞാൻ നിങ്ങൾക്കു
പകരം നൽകുകയും ചെയ്യും.
24“പക്ഷേ തുയഥൈരയിലെ ശേഷമുള്ള
നിങ്ങൾ അവളുടെ ഉപദേശം പിന്തുടർന്നില്ല.
സാത്താൻെറ അന്തർരഹസ്യങ്ങളെന്നവർ
വിളിക്കുന്നവയെ നിങ്ങൾ പഠിച്ചില്ല. ഇതാണ്
ഞാൻ നിങ്ങളോടു പറയുന്നത്: ഞാൻ നിങ്ങ
ൾക്കുമേൽ മറ്റൊരു ഭാരവും വയ്ക്കില്ല. 25പക്ഷേ
ഞാൻ വരുംവരെ നിങ്ങൾ ഇതേ മാർഗ്ഗം
തുടരണം.
26“ജയിക്കുന്നവനും അവസാനംവരെ എൻെറ
ഇഷ്ടം ചെയ്യുന്ന ഓരോരുത്തനും ഞാൻ ശക്തി
തരും. അയാൾക്കു ഞാൻ രാജ്യങ്ങൾക്കു മേൽ
അധികാരം നൽകും.
27‘അവൻ അവരെ ഇരുമ്പുവടി കൊണ്ടു
ഭരിക്കും.
മൺകുടംപോലെ അവൻ അവരെ ചിത
റിക്കും.’ *സങ്കീർത്തനം 2:9*

28ഇതേ ശക്തിയാണു ഞാൻ പിതാവിൽ
നിന്നും സ്വീകരിച്ചത്. ആ വ്യക്തിയ്ക്കു ഞാ
നൊരു പ്രഭാതനക്ഷത്രത്തെയും നൽകും. 29ഇതെ
ല്ലാം കേൾക്കുന്നവർ സഭകളോട് ആത്മാവ്
പറയുന്നതു കേൾക്കട്ടെ.

## സർദ്ദിസിലെ സഭയ്ക്കുള്ള യേശുവിൻെറ കത്ത്

3 “സർദ്ദിസിലെ സഭയുടെ ദൂതന് ഇങ്ങനെ
എഴുതുക:
“ദൈവത്തിൻെറ ഏഴ് ആത്മാക്കളും ഏഴു
നക്ഷത്രങ്ങളും ഉള്ളവൻ ഇങ്ങനെ നിന്നോടു
പറയുന്നു. നിൻെറ പ്രവൃത്തികളെപ്പറ്റി എനിക്ക
റിയാം. നീ ജീവിച്ചിരിക്കുന്നുവെന്ന് ആളുകൾ
പറയുന്നുണ്ടെങ്കിലും യഥാർത്ഥത്തിൽ നീ മരി
ച്ചിരിക്കുന്നു. 2ഉണരുക! അല്പം ജീവൻ ശേഷിച്ചി
രിക്കുമ്പോൾ നിങ്ങൾ സ്വയം ശക്തിയാർജ്ജി
ക്കുക. പൂർണ്ണമായും മരിക്കുംമുമ്പ് നിങ്ങൾ
ശക്തരാവുക. നിങ്ങളുടെ പ്രവർത്തനങ്ങൾ
എൻെറ ദൈവത്തിൻെറ ദ്രഷ്ടിയിൽ കുറ്റമറ്റതാ
ണെന്ന് ഞാൻ കാണുന്നില്ല. 3അതിനാൽ നീ
കേട്ടതും സ്വീകരിച്ചതും മറക്കാതിരിക്കുക. അത
നുസരിക്കുക. മാനസാന്തരപ്പെടുവിൻ! സ്വയം
ജാഗ്രത പുലർത്തുക! അല്ലെങ്കിൽ ഞാനൊരു
കള്ളനെപ്പോലെ വന്ന് നിന്നെ അത്ഭുതപ്പെ
ടുത്തും. എൻെറ വരവ് എപ്പോഴായിരിക്കുമെന്ന്
നീ അറിയില്ല. 4എന്നാൽ സർദ്ദിസിലെ നിൻെറ
സംഘത്തിലെ ചിലർ ശുദ്ധരാണ്. അവർ
എന്നോടൊത്തു നടക്കും. യോഗ്യരായതിനാൽ
അവർ വെള്ളവസ്ത്രം ധരിക്കും. 5ജേതാക്ക
ളെല്ലാം അവരെപ്പോലെ വെള്ളവസ്ത്രം ധരി
ക്കും. അവൻെറ പേര് ഞാൻ ജീവൻെറ പുസ്ത
കത്തിൽ നിന്ന് വെട്ടിക്കളകയില്ല. അവൻ
എൻേറതാണെന്ന് ഞാൻ പറയും. അതു ഞാനെ
ൻെറ പിതാവിൻെറയും അവൻെറ ദൂതന്മാരു
ടെയും മുമ്പിൽ പറയും. 6ഇതെല്ലാം കേൾക്കു
ന്നവർ സഭകളോട് ആത്മാവ് പറയുന്നതു ശ്രദ്ധി
ക്കട്ടെ.

## ഫിലദെൽഫ്യയിലെ സഭയ്ക്ക് യേശുവിൻെറ കത്ത്

7“ഫിലദെൽഫ്യയിലെ സഭയുടെ ദൂതന്
ഇങ്ങനെ എഴുതുക:
“പരിശുദ്ധനും സത്യവാനുമായവൻ നിങ്ങ
ളോട് ഇക്കാര്യങ്ങൾ പറയുന്നു. അവൻ ദാവീ
ദിൻെറ താക്കോലുള്ളവനാകുന്നു. അവൻ തുറ
ക്കുന്നത് അടയ്ക്കാനാവില്ല. അവൻ അടയ്ക്കു
ന്നത് തുറക്കാനുമാവില്ല. 8നിൻെറ പ്രവർത്തി
കൾ എനിക്കറിയാം. നിനക്കു മുമ്പിൽ ഞാനൊ
രു വാതിൽ തുറന്നിരിക്കുന്നു. ആർക്കും അതട
യ്ക്കാൻ കഴിയുകയില്ല. നീ ദുർബ്ബലനാണെന്നു
ഞാനറിയുന്നു. പക്ഷേ എൻെറ ഉപദേശങ്ങളെ
നീ പിന്തുടർന്നു. എൻെറ നാമം ഏറ്റു പറയുന്ന
തിൽ നീ ഭയന്നില്ല. 9ശ്രദ്ധിക്കൂ! സാത്താൻെറ
ഒരു പള്ളിയുണ്ട് (ഒരു സംഘമുണ്ട്). അവർ
സ്വയം യെഹൂദരാണെന്നു പറയുന്നുണ്ടെങ്കിലും
അതു നുണയാണ്. അവർ യഥാർത്ഥത്തിൽ
യെഹൂദരല്ല. ഞാൻ അവരെ കൊണ്ടുവന്നു
നിനക്കു മുമ്പിൽ മുട്ടുകുത്തിക്കാം. ഞാൻ സ്നേ
ഹിക്കുന്നത് നിന്നെയാണെന്ന് അവർ അറി
യട്ടെ. 10ശക്തിയായിരിക്കാനുള്ള എൻെറ കല്പന
പിന്തുടരുന്നതു വഴി നീ സഹനത്തിലൂടെ
ശക്തി ആർജിച്ചതിനാൽ ലോകം മുഴുവൻ കുഴ
പ്പമുണ്ടാകുമ്പോൾ ഞാൻ നിന്നെ രക്ഷിക്കും.
ആ കുഴപ്പങ്ങൾ ഭൂമിയിലെ അധിവാസികളെ
മുഴുവൻ പരീക്ഷിക്കും.
11“ഞാൻ വേഗം വരുന്നു. നീ ഇപ്പോഴത്തെ
മാർഗ്ഗം തന്നെ പിന്തുടരുക. അപ്പോൾ ആർക്കും
നിൻെറ കിരീടം എടുത്തുകൊണ്ടുപോകുവാ
നാവില്ല. 12ജേതാവ് എൻെറ ദൈവത്തിൻെറ
ആലയത്തിൽ ഒരു സ്തംഭമാകും. ജേതാവിനെ
ഞാൻ അങ്ങനെയാക്കും. അയാൾക്കൊരിക്കലും
ദൈവാലയം വിട്ടുപോകേണ്ടിവരില്ല. അയാളു
ടെമേൽ ഞാനെൻെറ ദൈവത്തിൻെറ പേരെ
ഴുതും. അയാളുടെമേൽ ഞാനെൻെറ ദൈവത്തി
ൻെറ നഗരത്തിൻെറ പേരെഴുതും. ആ നഗര
മാണ് പുതിയ യെരൂശലേം. ആ നഗരം എൻെറ
ദൈവത്തിൽനിന്നും സ്വർഗ്ഗത്തിൽനിന്നും
വരുന്നു. എൻെറ പുതിയ പേരും ഞാനയാളുടെ
മേൽ എഴുതും. 13ഇതെല്ലാം കേൾക്കുന്നവർ
ആത്മാവ് സഭകളോട് പറയുന്നതു ശ്രദ്ധിക്കട്ടെ.

## ലവൊദിക്യയിലെ സഭയ്ക്ക് യേശുവിൻെറ കത്ത്

14“ലവൊദിക്യയിലെ സഭയുടെ ദൂതന്
ഇങ്ങനെ എഴുതുക:
“വിശ്വസ്തനും യഥാർത്ഥ സാക്ഷിയും ദൈ
വസൃഷ്ടിയുടെ ആരംഭവുമായ ആമേൻ* എന്ന
ഒരുവൻ നിന്നോടിങ്ങനെ പറയുന്നു. 15നിൻെറ
പ്രവൃത്തികൾ എനിക്കറിയാം. നീ ചൂടുള്ള
വനോ തണുപ്പുള്ളവനോ അല്ല. നീ ചൂടുള്ള
വനോ തണുപ്പുള്ളവനോ ആയിരുന്നെങ്കിൽ
എന്നു ഞാനാശിച്ചു. 16പക്ഷേ നീ മിതശീതോ
ഷ്ണവാനാണ്. നിന്നിൽ തണുപ്പും ചൂടുമില്ല.
അതിനാൽ എൻെറ വായിൽനിന്നും നിന്നെ
ഞാൻ തുപ്പിക്കളയും. 17നീ ധനവാനാണെന്നു
സ്വയം പറയുന്നു. വേണ്ടത്രയുള്ളതിനാൽ ഇനി
നിനക്കൊന്നും വേണ്ടെന്നു നീ കരുതുന്നു.
എന്നാൽ നീ നികൃഷ്ടനും ദയനീയനും ദരി
ദ്രനും അന്ധനും നഗ്നനുമാണെന്ന് നിനക്കറി
യില്ല. 18അഗ്നിശുദ്ധി ചെയ്ത സ്വർണ്ണം നീ
എന്നിൽനിന്നും വാങ്ങണമെന്നു ഞാൻ നിന്നെ
ഉപദേശിക്കുന്നു. അപ്പോൾ നിനക്ക് യഥാർത്ഥ
സമ്പന്നനാകാം. ഞാൻ നിന്നോട് ഇതു പറ
യുന്നു. വെള്ളവസ്ത്രങ്ങൾ വാങ്ങുക. അതു
കൊണ്ട് നിങ്ങളുടെ നാണംകെട്ട നഗ്നത മറ

---

**ആമേൻ** എന്ന പേര് യേശുവിന് ഉപയോഗിച്ചിരിയ്ക്കുന്നു. ഈ എബ്രായ പദത്തിൻെറ അർത്ഥം അങ്ങനെ തന്നെ അല്ലെങ്കിൽ സത്യമായും.

യ്ക്കുക. നിങ്ങളുടെ കണ്ണുകളിലിടാൻ മരുന്നു
വാങ്ങാൻ കൂടി ഞാൻ പറയുന്നു. അപ്പോൾ
നിങ്ങൾക്കു യഥാർത്ഥത്തിൽ കാണാം.
19“ഞാൻ സ്നേഹിക്കുന്നവരെ ഞാൻ തിരു
ത്തുകയും ശിക്ഷിയ്ക്കുകയും ചെയ്യും. അതി
നാൽ നന്നായി ശ്രമിക്കാൻ തുടങ്ങുക, മാനസാ
ന്തരപ്പെടുക. 20ഞാനിതാ ഇവിടെ. ഞാൻ
വാതിൽക്കൽ നിന്നു മുട്ടുന്നു. ആരെങ്കിലും വന്നു
എന്റെ വിളികേട്ടു വാതിൽ തുറന്നാൽ ഞാൻ
അകത്തുകടന്ന് അയാളോടൊത്ത് ആഹാരം
കഴിക്കും. അവൻ എന്നോടൊപ്പവും.
21“ജേതാക്കളെ ഞാൻ എന്നോടൊപ്പം എന്റെ
സിംഹാസനത്തിലിരുത്തും. ജേതാവായ ഞാൻ
എന്റെ പിതാവിനോടൊപ്പം അവന്റെ സിം
ഹാസനത്തിലിരിക്കുന്നതു പോലെ. 22ഇതെല്ലാം
കേൾക്കുന്നവർ ആത്മാവു സഭകളോടു പറയു
ന്നതു ശ്രദ്ധിക്കട്ടെ.”

### യോഹന്നാൻ സ്വർഗ്ഗം കാണുന്നു

4 അപ്പോൾ ഞാൻ നോക്കിയപ്പോൾ എനിക്കു
മുമ്പിൽ സ്വർഗ്ഗകവാടം തുറന്നിരിക്കുന്നതു
കണ്ടു. മുമ്പ് എന്നോടു സംസാരിച്ച അതേ
ശബ്ദം ഞാൻ കേൾക്കുകയും ചെയ്തു. അ
തൊരു കാഹളം മുഴങ്ങുന്നതുപോലുള്ള ശബ്ദ
മായിരുന്നു. ആ ശബ്ദം പറഞ്ഞു,“ഇങ്ങോട്ടു
കയറി വരൂ, ഇതിനുശേഷം എന്തുണ്ടാകണ
മെന്ന് ഞാൻ നിനക്കു കാട്ടിത്തരാം.”2അപ്പോൾ
ആത്മാവ് എന്റെ നിയന്ത്രണം ഏറ്റെടുത്തു.
അവിടെ എനിക്കു മുമ്പിൽ ഒരു സ്വർഗ്ഗീയ
സിംഹാസനമുണ്ടായിരുന്നു. ആരോ അതിലിരി
ക്കുന്നുണ്ടായിരുന്നു. 3അതിലിരുന്നവൻ വിലയേ
റിയ കല്ലുകൾപോലെയും മരതകമണി സൂര്യ
കാന്തം എന്നിവപോലെയും കാണപ്പെട്ടു. മര
തകം പോലുള്ള വ്യക്തമായ നിറങ്ങളോടു കൂടി
യ ഒരു മാരിവില്ല് സിംഹാസനത്തിനുചുറ്റും
തിളങ്ങി. 4ആ സിംഹാസനത്തിന്ചുറ്റും മറ്റ്
ഇരുപത്തിനാല് സിംഹാസനങ്ങൾ കൂടിയുണ്ടാ
യിരുന്നു. അവയിൽ ഇരുപത്തിനാല് മൂപ്പന്മാർ
ഇരുന്നിരുന്നു. അവർ വെള്ളവസ്ത്രവും സ്വർണ്ണ
ക്കിരീടങ്ങളും അവരുടെ തലകളിൽ ധരിച്ചി
രുന്നു. 5സിംഹാസനത്തിൽനിന്നും മിന്നൽപിണ
രുകളും ഇടിമുഴക്കങ്ങളും വന്നുകൊണ്ടിരുന്നു.
സിംഹാസനത്തിനു മുമ്പിൽ ഏഴു വിളക്കുകൾ
കത്തിയിരുന്നു. ആ വിളക്കുകൾ ദൈവത്തിന്റെ
ഏഴ് ആത്മാക്കളാണ്. 6കൂടാതെ പളുങ്കുപോലെ
വ്യക്തമായ ഒരു കണ്ണാടിക്കടലും സിംഹാസന
ത്തിനു മുമ്പിൽ ഉണ്ടായിരുന്നു.

സിംഹാസനങ്ങൾക്കു മുമ്പിലും വശങ്ങളിലു
മായി നാലു ജീവനുള്ള ജന്തുക്കൾ ഉണ്ടായി
രുന്നു. അവയ്ക്ക് ദേഹം മുഴുവനും കണ്ണുകളാണ്.
7ആദ്യത്തേത് ഒരു സിംഹത്തെപ്പോലെയും
രണ്ടാമത്തെ ജീവനുള്ള ജന്തു കാളയെപ്പോ
ലെയും ആയിരുന്നു. മൂന്നാമത്തേതിന് മനു
ഷ്യന്റെ തലയുണ്ട്. നാലാമത്തേത് ഒരു പറ
ക്കുന്ന കഴുകനെപ്പോലെയും ആയിരുന്നു. 8ജീവ
നുള്ള ഓരോ ജന്തുവിനും ആറു ചിറകുകൾ
വീതം ഉണ്ടായിരുന്നു. ജീവനുള്ള ജന്തുക്കളുടെ
അകവും പുറവും കണ്ണുകൾകൊണ്ട് മൂടപ്പെ
ട്ടിരുന്നു. രാത്രിയും പകലും ആ ജീവനുള്ള
ജന്തുക്കൾ നിർത്താതെ ഇങ്ങനെ പറഞ്ഞു
കൊണ്ടിരുന്നു.

“പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ സർ
വ്വശക്തനായ കർത്താവായ ദൈവം പരിശു
ദ്ധൻ, അവൻ ആയിരുന്നവനും ആകുന്നവനും
വരാനിരിക്കുന്നവനുമാകുന്നു.”
9ഈ ജീവനുള്ള ജന്തുക്കൾ സിംഹാസനത്തി
ലിരിക്കുന്നവനെ സ്തുതിക്കുകയും ആദരിക്കു
കയും അവനോടു നന്ദി പറയുകയും
ചെയ്യുന്നു. എന്നെന്നേക്കുമായി ജീവിക്കുന്നവ
നാണവൻ. അവനെ അവ ആരാധിക്കവേ,
10ഇരുപത്തിനാലു മൂപ്പന്മാരും സിംഹാസനങ്ങ
ളിലിരിക്കുന്ന അവനു മുന്നിൽ മുട്ടുകുത്തി
നമിച്ചു. എന്നെന്നേക്കുമായി ജീവിക്കുന്നവനെ
മൂപ്പന്മാർ നമിച്ചു. അവന്റെ സിംഹാസന
ത്തിനു മുമ്പിൽ തങ്ങളുടെ കിരീടങ്ങൾ ഊരി
വച്ച് അവർ പറഞ്ഞു,
11“ഞങ്ങളുടെ കർത്താവായ ദൈവമേ! മഹ
ത്വവും ആദരവും ശക്തിയും സ്വീകരിക്കുവാൻ
നീ യോഗ്യനാകുന്നു. എല്ലാം നീ സൃഷ്ടിച്ചു.
നിന്റെ ഹിതമായിരുന്നതുകൊണ്ട് അവ എല്ലാം
നിലവിൽ വരികയും, സൃഷ്ടിക്കപ്പെടുകയും
ചെയ്തു.”

5 സിംഹാസനത്തിലിരിക്കുന്നവന്റെ വലങ്ക
യ്യിൽ ഞാൻ ഒരു ചുരുൾ കണ്ടു. അതിന്റെ
ഇരുപുറവും എഴുതിയിരുന്നു. ഏഴു മുദ്രകളാൽ
മുദ്രയിട്ടിരുന്നു. 2ഞാൻ ഒരു ശക്തനായ ദൂത
നേയും കണ്ടു. ദൂതൻ ഉച്ചത്തിൽ വിളിച്ചു,“മുദ്ര
പൊട്ടിച്ച് ഈ ചുരുൾ നിവർക്കുവാൻ യോഗ്യ
നായുള്ളവൻ ആര്?” 3എന്നാൽ അതു തുറ
ക്കാനോ അതിനകത്തു നോക്കുവാനോ കഴിവു
ള്ളവർ സ്വർഗ്ഗത്തിലും ഭൂമിയിലും ഭൂമിക്കടിയി
ലുമുണ്ടായിരുന്നില്ല. 4അതു തുറക്കുവാനും അതി
നകത്തു നോക്കുവാനും യോഗ്യനായ ആരുമി
ല്ലാതിരുന്നതിനാൽ ഞാൻ ഒരുപാടു കരഞ്ഞു.
5എന്നാൽ മൂപ്പന്മാരിലൊരുവൻ എന്നോടു പറ
ഞ്ഞു, “കരയരുത്, യെഹൂദാഗോത്രത്തിൽ
നിന്നുള്ള സിംഹം എല്ലാം ജയിച്ചു വിജയം
നേടിയിരിക്കുന്നു. അവൻ ദാവീദിന്റെ പിൻ
ഗാമിയാകുന്നു. ഏഴു മുദ്രകളും പൊട്ടിച്ച് ചുരു
ളഴിക്കാൻ യോഗ്യനാണവൻ.”
6സിംഹാസനത്തിന്റെയും ആ നാലു ജീവ
നുള്ള ജന്തുക്കളുടെയും മദ്ധ്യേ ഞാൻ ഒരു
കുഞ്ഞാടിനെ കണ്ടു. അതു കൊല്ലപ്പെട്ടതു
പോലെയായിരുന്നു. അതിനു ഏഴുകൊമ്പു
കളും ഏഴു കണ്ണുകളും ഉണ്ടായിരുന്നു. അത്
സർവ്വലോകത്തിലേക്കുമയയ്ക്കപ്പെട്ട ഏഴു
ദൈവീകാത്മാക്കൾ ആയിരുന്നു. 7കുഞ്ഞാട്
വന്നു സിംഹാസനത്തിലിരിക്കുന്നവന്റെ വല
ങ്കയ്യിൽനിന്നും ചുരുൾ എടുത്തു. 8അവൻ ചുരുൾ
എടുത്തപ്പോൾ നാലു ജീവനുള്ള ജന്തു ക്കളും
ഇരുപത്തിനാലു മൂപ്പന്മാരും കുഞ്ഞാടിനു
മുമ്പിൽ മുട്ടുകുത്തി. ഓരോരുത്തരുടെ കയ്യിലും
ഓരോ വീണയുണ്ടായിരുന്നു. കൂടാതെ കുന്തി
രിക്കം നിറച്ച സ്വർണ്ണ കലശങ്ങളുമുണ്ടായി
രുന്നു. ആ കുന്തിരിക്കം ദൈവത്തിന്റെ വിശുദ്ധ
രുടെ പ്രാർത്ഥനകളായിരുന്നു. 9അവർ കുഞ്ഞാ
ടിനു മുമ്പിൽ പുതിയൊരു ഗാനം ആലപിക്കു
കയും ചെയ്തു:

“ചുരുൾ എടുക്കാനും മുദ്രകളഴിക്കാനും നീ
യോഗ്യനാകുന്നു, നീ കൊല്ലപ്പെടുകയും
നിന്റെ രക്തംകൊണ്ട് എല്ലാ ഗോത്രങ്ങളിൽ
നിന്നും ഭാഷകളിൽനിന്നും വംശങ്ങളിൽനിന്നും
രാജ്യങ്ങളിൽനിന്നും മനുഷ്യരെ ദൈവത്തിനു
വേണ്ടി നീ വാങ്ങിക്കൊണ്ടുവന്നു.
10നീ അവരെ ഒരു രാജ്യവും നമ്മുടെ ദൈവ
ത്തിന്റെ പുരോഹിതരുമാക്കി. അവർ ഭൂമിയെ
ഭരിക്കും.”

11പിന്നെ ഞാൻ നോക്കിയപ്പോൾ അനേകം
ദൂതന്മാരുടെ ശബ്ദം കേട്ടു. അവർ സിംഹാസ
നത്തിൻെറയും നാലു ജീവനുള്ള ജന്തുക്കളു
ടെയും മൂപ്പന്മാരുടെയും ചുറ്റുമായിരുന്നു. ആയി
രക്കണക്കിനു ദൂതന്മാരവിടെയുണ്ടായിരുന്നു.
പതിനായിരങ്ങളുടെ പതിനായിരങ്ങളും ആയി
രങ്ങളുടെ ആയിരങ്ങളുമായിരുന്നു അവരുടെ
എണ്ണം. 12ദൂതന്മാർ അത്യുച്ചത്തിൽ പറഞ്ഞു,
"കൊല്ലപ്പെട്ട കുഞ്ഞാട് ശക്തിയും ധനവും
ജ്ഞാനവും കരുത്തും ആദരവും മഹത്വവും
സ്തോത്രവും ഏറ്റുവാങ്ങാൻ യോഗ്യനാകുന്നു!"
13അപ്പോൾ സ്വർഗ്ഗത്തിലും ഭൂമിയിലും ഭൂമിക്ക
ടിയിലും കടലിലും ഇങ്ങനെയുള്ള സ്ഥലങ്ങ
ളിലും ജീവിക്കുന്ന ജീവജാലങ്ങളുടെയും
ശബ്ദം ഞാൻ കേട്ടു. അവർ പറഞ്ഞു,
"സിംഹാസനത്തിലിരിക്കുന്നവനും കുഞ്ഞാ
ടിനും എന്നെന്നും സകല സ്തോത്രവും മഹ
ത്വവും ആദരവും ശക്തിയും!"
14ആ നാലു ജീവനുള്ള ജന്തുക്കളും പറഞ്ഞു,
"ആമേൻ!" മൂപ്പന്മാർ മുട്ടുകുത്തുകയും നമസ്ക
രിക്കുകയും ചെയ്തു.

6 പിന്നെ കുഞ്ഞാട് ഏഴു മുദ്രകളിലാദ്യ
ത്തേത് തുറക്കുന്നതു ഞാൻ കണ്ടു. നാലാ
മത്തെ ജീവനുള്ള ജന്തു ഇടിമുഴക്കത്തിൻെറ
ഒച്ചയിൽ എന്നെപ്പോലെ എന്തോ പറയുന്നതു
ഞാൻ കേട്ടു. അതു പറഞ്ഞു, "വരൂ!" 2അതുകേട്ട്
നോക്കിയപ്പോൾ ഞാൻ ഒരു വെള്ളക്കുതിരയെ
കണ്ടു. കുതിരപ്പുറത്തു വന്നവൻെറ കയ്യിൽ ഒരു
വില്ലുണ്ടായിരുന്നു. അയാൾക്ക് ഒരു കിരീടം
നൽകപ്പെട്ടു. അയാൾ വിജയത്തിനായി പുറ
പ്പെട്ടു.
3കുഞ്ഞാട് രണ്ടാമത്തെ മുദ്രയും പൊട്ടിച്ചു.
അപ്പോൾ രണ്ടാമത്തെ ജീവനുള്ള ജന്തുവിൻെറ
ആജ്ഞ ഞാൻ കേട്ടു, "വരൂ!" 4അപ്പോൾ മറ്റൊരു
കുതിര വന്നു. അതിനു ചുവപ്പു നിറമായിരുന്നു.
അതിൻെറ മേലിരുന്നവന് ഭൂമിയിൽനിന്ന് സമാ
ധാനം എടുത്തുകൊണ്ടുപോകുവാനുള്ള ശക്തി
നൽകി. മനുഷ്യർ അന്യോന്യം കൊല്ലത്തക്കവി
ധമായിരുന്നു അത്. അയാൾക്ക് ഒരു വലിയ
വാളും നൽകപ്പെട്ടു.
5കുഞ്ഞാട് മൂന്നാമത്തെ മുദ്ര തുറന്നു.
അപ്പോൾ മൂന്നാമത്തെ ജീവനുള്ള ജന്തു പറയു
ന്നതു ഞാൻ കേട്ടു, "വരൂ!" അപ്പോൾ എനിക്കു
മുന്നിൽ ഒരു കറുത്ത കുതിരയാണു വന്നത്.
കുതിരക്കാരൻ ഒരു തുലാസ് അവൻെറ കയ്യിൽ
പിടിച്ചിരുന്നു.6അപ്പോൾ ആ നാലു ജീവനുള്ള
ജന്തുക്കൾക്കും നടുവിൽനിന്നു ഒരു ശബ്ദം
പോലെ ഞാൻ കേട്ടു. "ഒരളവു ഗോതമ്പ് ഒരു
ദിവസത്തെ കൂലി. മൂന്നളവു യവം ഒരു ദിവ
സത്തെ കൂലി. എന്നാൽ എണ്ണയും വീഞ്ഞും
കേടു വരുത്തരുത്!"
7കുഞ്ഞാട് നാലാമത്തെ മുദ്ര പൊട്ടിച്ചു.
അപ്പോൾ നാലാമത്തെ ജീവി ആജ്ഞാപിച്ചു,
"വരൂ!" 8അപ്പോൾ ഒരു വിളറിയ കുതിര വരു
ന്നതു ഞാൻ കണ്ടു. അതിൻെറമേൽ യാത്ര
ചെയ്തിരുന്നവനെ മരണമെന്ന് വിളിച്ചിരുന്നു.
പാതാളം* അയാളെ അനുഗമിച്ചിരുന്നു. ഭൂമി
യുടെ നാലിലൊന്നിനുമേൽ അവർക്കു അധി
കാരം നൽകപ്പെട്ടിരുന്നു. വാളുകൊണ്ടും പട്ടി
ണികൊണ്ടും രോഗങ്ങൾകൊണ്ടും ഭൂമിയിലെ
കാട്ടുമൃഗങ്ങളെക്കൊണ്ടും മനുഷ്യരെ കൊല്ലാ
നുള്ള അധികാരവും നൽകപ്പെട്ടിരുന്നു.

**പാതാളം** മരണശേഷം ആളുകൾ പോകുന്നിടം.

9കുഞ്ഞാട് അഞ്ചാം മുദ്ര തുറന്നപ്പോൾ യാഗ
പീഠത്തിനു കീഴിൽ ഏതാനും ദേഹികളെ
ഞാൻ കണ്ടു. ദൈവവചനത്തിൽ വിശ്വസിക്കു
കയും സത്യത്തെ സ്വീകരിക്കുകയും ചെയ്ത
തിനു വധിക്കപ്പെട്ടവരുടെ ആത്മാക്കളായിരുന്നു
അത്. 10അവർ ഉച്ചത്തിൽ പറഞ്ഞു, "പരിശു
ദ്ധനും സത്യവാനുമായ കർത്താവേ ഭൂമിയിലെ
മനുഷ്യരെ വിധിക്കാനും ഞങ്ങളെ കൊന്നതിന്
അവരെ ശിക്ഷിക്കാനും ഇനിയും എത്രനാൾ
കഴിയും?" 11അപ്പോൾ അവർക്ക് ഓരോരുത്ത
ർക്കും ഓരോ വെളുത്ത അങ്കികൾ നൽകപ്പെട്ടു.
അല്പസമയം കൂടി കാത്തിരിക്കാൻ അവർ
നിർദ്ദേശിക്കപ്പെട്ടു. തങ്ങൾ വധിക്കപ്പെട്ടതു
പോലെ വധിക്കപ്പെടാൻ ക്രിസ്തുവിൻെറ
സേവകന്മാരുമായ സഹോദരന്മാർ ഇനിയും
കുറെയുണ്ട്. അവരുടെ വധം കഴിയുംവരെ
കാത്തിരിക്കാൻ ആത്മാക്കളോടു പറഞ്ഞു.
12അടുത്തതായി കുഞ്ഞാട് ആറാമത്തെ മുദ്ര
തുറക്കുന്നതു ഞാൻ കണ്ടു. അപ്പോൾ ഒരു ഭയങ്കര
ഭൂകമ്പം ഉണ്ടായി. സൂര്യൻ കരിമ്പടം പോലെ
ഇരുണ്ടു, പൂർണ്ണചന്ദ്രൻ രക്തം പോലെ ചുവ
ന്നു, 13ഒരു ശക്തമായ കാറ്റ് അതിനെ കുലുക്കു
മ്പോൾ അത്തി വൃക്ഷങ്ങൾ അതിൻെറ പഴങ്ങൾ
വീഴ്ത്തുമ്പോലെ ആകാശത്തിലെ നക്ഷത്രങ്ങൾ
ഭൂമിയിൽ പതിച്ചു. 14ആ കാശം പകുക്കപ്പെട്ടു.
അതൊരു ചുരുളായി* വേഗത്തിൽ ചുരുണ്ടു.
എല്ലാ മലകളും ദ്വീപുകളും സ്ഥാനം മാറി.
15അപ്പോൾ ആളുകൾ ഗുഹകളിലും പർവ്വത
പാറകൾക്കു പിന്നിലും ഒളിച്ചു. അക്കൂട്ടത്തിൽ
ഭൂമിയിലെ രാജാക്കന്മാരും, ഭരണാധിപന്മാരും,
സേനാനായകന്മാരും ധനികരും ശക്തരുമുണ്ടാ
യിരുന്നു.. സകല അടിമകളും സ്വതന്ത്ര ജനങ്ങ
ളുമടക്കം എല്ലാവരും ഒളിച്ചു. 16ആളുകൾ മലക
ളോടും പാറകളോടും പറഞ്ഞു, "ഞങ്ങളുടെ
മേൽവീഴുക. സിംഹാസനസ്ഥൻെറ ദൃഷ്ടിയിൽ
നിന്നും ഞങ്ങളെ മറയ്ക്കുക. കുഞ്ഞാടിൻെറ
കോപത്തിൽനിന്നും ഞങ്ങളെ ഒളിപ്പിക്കുക.
17അവരുടെ കോപത്തിൻെറ ദിവസമെത്തി.
ഒരുവനും അതിനെതിരെ നിൽക്കുവാനാവില്ല."

## നൂറ്റിനാല്പത്തിനാലായിരം യിസ്രായേല്യർ

7 ഇങ്ങനെ സംഭവിച്ചതിനു ശേഷം ഭൂമിയുടെ
നാലു മൂലകളിലും ഓരോ ദൂതന്മാർ നിൽ
ക്കുന്നതു ഞാൻ കണ്ടു. അവർ ഭൂമിയിലെ നാലു
കാറ്റുകളെയും തടഞ്ഞുവച്ചുകൊണ്ടിരിക്കുക
യായിരുന്നു. കാറ്റ് ഭൂമിയുടെയോ കടലി
ൻെറയോ ഏതെങ്കിലും വൃക്ഷത്തിൻെറയോ
മേൽ വീശാതിരിക്കാനായിരുന്നു അവരങ്ങനെ
ചെയ്തത്. 2അനന്തരം മറ്റൊരു ദൂതൻ കിഴക്കു
നിന്നും വരുന്നതു ഞാൻ കണ്ടു. ആ ദൂതൻെറ
മേൽ ജീവിക്കുന്ന ദൈവത്തിൻെറ മുദ്രയുണ്ടാ
യിരുന്നു. ആ ദൂതൻ വലിയ ഉച്ചത്തിൽ നാലു
ദൂതന്മാരെയും വിളിച്ചു. ഭൂമിയെയും കടലി
നെയും നശിപ്പിക്കാൻ അധികാരപ്പെടുത്തി
യവർ ആയിരുന്നു നാലു ദൂതന്മാരും. ദൂതൻ
നാലു ദൂതന്മാരോടുമായി പറഞ്ഞു, 3"നമ്മുടെ
ദൈവത്തെ സേവിക്കുന്നവരുടെ നെറ്റിയിന്മേൽ
അടയാളമിടുന്നതുവരെ ഭൂമിയെയോ സമുദ്ര
ത്തെയോ വൃക്ഷങ്ങളെയോ നശിപ്പിക്കരുത്." മുദ്ര
ലഭിച്ചവരുടെ എണ്ണം ഞാൻ കേട്ടു. 4നൂറ്റിനാല്പ
ത്തിനാലായിരം മുദ്രയേറ്റവർ യിസ്രായേൽ ജന

**ചുരുൾ** എഴുതാനുപയോഗിക്കുന്ന ഒരു വലിയ കടലാ
സുചുരുളോ തോൽചുരുളോ.

തയിലെ എല്ലാ ഗോത്രങ്ങളിലും നിന്നുള്ളവരാ
യിരുന്നു.
5യെഹൂദയിലെ ഗോത്രത്തിൽ നിന്നും പന്തീ
രായിരം, രൂബേന്റെ ഗോത്രത്തിൽനിന്നും പന്തീ
രായിരം, ഗാദ് ഗോത്രത്തിൽനിന്നും പന്തീരാ
യിരം 6ആശേർ ഗോത്രത്തിൽനിന്നും പന്തീരാ
യിരം, നഫ്താലി ഗോത്രത്തിൽനിന്നും പന്തീരാ
യിരം, മനശ്ശെ ഗോത്രത്തിൽനിന്നും പന്തീരാ
യിരം 7ശിമെയോൻഗോത്രത്തിൽനിന്നും പന്തീ
രായിരം, ലേവിഗോത്രത്തിൽനിന്നും പന്തീരാ
യിരം, യിസ്സാഖാർ ഗോത്രത്തിൽനിന്നും പന്തീ
രായിരം 8സെബൂലോൻഗോത്രത്തിൽനിന്നും
പന്തീരായിരം യോസേഫ് ഗോത്രത്തിൽ നിന്നും
പന്തീരായിരം ബെന്യാമീൻ ഗോത്രത്തിൽ
നിന്നും പന്തീരായിരം.

## മഹത്തായ ആൾക്കൂട്ടം

9പിന്നെ ഞാൻ നോക്കി വളരെ വലിയ ജന
ക്കൂട്ടത്തെ കണ്ടു. ഒരാൾക്ക് എണ്ണാവുന്നതിലു
മധികം ആളുകൾ അവിടെയുണ്ടായിരുന്നു.
എല്ലാ രാജ്യങ്ങളിൽനിന്നും ഗോത്രങ്ങളിൽ
നിന്നും വംശങ്ങളിൽനിന്നും ഭാഷകളിൽനിന്നു
മുള്ളവർ. അവരെല്ലാം സിംഹാസനത്തിനും
കുഞ്ഞാടിനും (യേശു) മുന്നിൽ നിൽക്കുകയാ
യിരുന്നു. കയ്യിൽ കുരുത്തോല ശിഖരങ്ങളും
പിടിച്ച് വെള്ള മേലങ്കിയുമണിഞ്ഞായിരുന്നു
അവർ നിന്നത്. 10അവർ ഉച്ചത്തിൽ ആർത്തു
വിളിച്ചു പറഞ്ഞു, “വിജയം സിംഹാസനത്തി
ലിരിക്കുന്ന നമ്മുടെ ദൈവത്തിനും കുഞ്ഞാടി
നുമാകുന്നു.” 11മൂപ്പന്മാരും നാലു ജീവനുള്ള
ജന്തുക്കളും അവിടെയുണ്ടായിരുന്നു. ദൂതന്മാ
രെല്ലാം അവർക്കും സിംഹാസനത്തിനും ചുറ്റു
മായി നിൽക്കുകയായിരുന്നു. അവർ സിംഹാസ
നത്തിനു മുന്നിൽ കവിണ്ണുവീണു ദൈവത്തെ
നമസ്കരിച്ചു. 12അവർ പറഞ്ഞു, “ആമേൻ!
സ്തുതിയും മഹത്വവും ജ്ഞാനവും കൃതജ്ഞ
തയും ബഹുമാനവും അധികാരവും ശക്തിയും
എന്നുമെന്നേക്കും നമ്മുടെ ദൈവത്തിനായിരി
ക്കട്ടെ. ആമേൻ!”
13അപ്പോൾ മൂപ്പന്മാരിലൊരുവൻ എന്നോടു
ചോദിച്ചു, “വെള്ളമേലങ്കിയണിഞ്ഞ ഇവർ
ആരാണ്? എവിടെ നിന്നാണിവർ വരുന്നത്?”
14ഞാൻ മറുപടി പറഞ്ഞു, “അവർ ആരാ
ണെന്ന് യജമാനനേ അങ്ങേയ്ക്കറിയാം.” മൂപ്പൻ
പറഞ്ഞു, “കടുത്ത കഷ്ടതയിലൂടെ കടന്നു
വന്നവരാണിവർ. കുഞ്ഞാടിന്റെ രക്തം കൊ
ണ്ടവർ തങ്ങളുടെ അങ്കി കഴുകി.* ഇപ്പോഴവ
വൃത്തിയും വെൺമയുള്ളതുമായി. 15അതു
കൊണ്ട് ഇപ്പോഴവർ ദൈവത്തിന്റെ സിംഹാ
സനത്തിനു മുമ്പിൽ നിൽക്കുന്നു. രാപ്പകൽ
അവർ അവന്റെ ആലയത്തിൽ ദൈവത്തെ
ആരാധിക്കുന്നു. സിംഹാസനത്തിലിരിക്കുന്ന
വൻ അവരെ സംരക്ഷിക്കുകയും ചെയ്യും. 16അ
വർക്കൊരിക്കലും വിശപ്പുണ്ടാകില്ല. ദാഹിക്കയു
മില്ല. സൂര്യൻ അവരെ ഉപദ്രവിക്കില്ല. ഒരു
ചൂടിനും അവരെ ദഹിപ്പിക്കാനാവില്ല. 17സിം
ഹാസനത്തിന്റെ നടുവിലിരിക്കുന്ന കുഞ്ഞാട്
അവരുടെ ഇടയനാകും. അവൻ അവരെ ജീവൻ
നൽകുന്ന നീരുറവകളിലേക്കു നയിക്കുകയും
ചെയ്യും. ദൈവം അവരുടെ കണ്ണുകളിൽനിന്ന്
കണ്ണുനീർ തുടച്ചു കളയുകയും ചെയ്യും.”

**തങ്ങളുടെ അങ്കി കഴുകി** തങ്ങളുടെ പാപങ്ങൾ പൊറുക്കപ്പെടാൻ അവർ യേശുവിൽ വിശ്വസിച്ചിരുന്നു എന്നർത്ഥം.

## ഏഴു മുദ്രകൾ

8 കുഞ്ഞാട് ഏഴാമത്തെ മുദ്ര തുറന്നു.
അപ്പോൾ സ്വർഗ്ഗത്തിൽ അരമണിക്കൂർ
നേരത്തേക്കു മൗനമായിരുന്നു. 2ഏഴു ദൂതന്മാർ
ദൈവത്തിന്റെ സിംഹാസനത്തിന്റെ മുമ്പിൽ
നിന്നുകൊണ്ട് ഏഴു കാഹളങ്ങൾ സ്വീകരിക്കു
ന്നതു ഞാൻ കണ്ടു.
3മറ്റൊരു ദൂതൻ യാഗപീഠത്തിനരികെ വന്ന്
ഒരു സ്വർണ്ണധൂപകലശം പിടിച്ചുനിന്നു. വിശു
ദ്ധന്മാരായവരുടെയെല്ലാം പ്രാർത്ഥനയിൽ കല
ർത്താൻ ആ ദൂതന് കൂടുതൽ ധൂപവർഗ്ഗം നൽക
പ്പെട്ടു. ദൂതൻ അവയെല്ലാം സിംഹാസനത്തിനു
മുമ്പിലുള്ള യാഗപീഠത്തിൽ സമർപ്പിച്ചു.
4ധൂപവർഗ്ഗത്തിൽ നിന്നുള്ളപുക ദൂതന്റെ
കയ്യിൽനിന്നും ദൈവത്തിലേക്കുയർന്നു. ഭക്ത
രുടെ പ്രാർത്ഥനയ്ക്കൊപ്പം പുകയും ഉയർന്നു.
5അപ്പോൾ ദൂതൻ ധൂപകലശത്തിൽ ബലിപീഠ
ത്തിൽനിന്നും തീ നിറച്ച് ധൂപകലശം ഭൂമിയി
ലേക്കെറിഞ്ഞു. അപ്പോൾ മിന്നൽപ്പിണരുകളും
ഇടിയും ഭൂകമ്പവും മറ്റ് ശബ്ദങ്ങളുമുണ്ടായി.

## ഏഴു ദൂതന്മാരും കാഹളം മുഴക്കുന്നു

6അപ്പോൾ ഏഴു ദൂതന്മാരും തങ്ങളുടെ കയ്യി
ലുള്ള കാഹളം മുഴക്കാൻ തയ്യാറായി.
7ഒന്നാമത്തെ ദൂതൻ കാഹളം മുഴക്കി.
അപ്പോൾ ചോര കലർന്ന കല്ലുമഴയും അഗ്നി
യുമുണ്ടായി. അവ ഭൂമിയിൽ പതിച്ചു. അപ്പോൾ
ഭൂമിയുടെ മൂന്നിലൊന്നു ഭാഗവും പച്ചപ്പുല്ലു
കൾ മുഴുവനും മരങ്ങളുടെ മൂന്നിലൊന്നും
കത്തിനശിച്ചു.
8രണ്ടാമത്തെ ദൂതൻ കാഹളം മുഴക്കി.
അപ്പോൾ അഗ്നിയാൽ കത്തിക്കൊണ്ടിരിക്കുന്ന
ഒരു വലിയ മലപോലെ എന്തോ ഒന്ന് കടലി
ലേക്കെറിയപ്പെട്ടു. കടലിന്റെ മൂന്നിലൊന്ന്
രക്തമായി മാറുകയും ചെയ്തു. 9സമുദ്ര
ത്തിലെ മൂന്നിലൊന്നു ജീവികൾ ചാവുകയും
കപ്പലുകളിൽ മൂന്നിലൊന്ന് നശിക്കുകയും
ചെയ്തു.
10മൂന്നാമത്തെ ദൂതൻ കാഹളം മുഴക്കിയ
പ്പോൾ ഒരു ദീപംപോലെ പ്രകാശിച്ചിരുന്ന
ഒരു വലിയ നക്ഷത്രം ആകാശത്തുനിന്നും
പതിച്ചു. നക്ഷത്രം പതിച്ചത് മൂന്നിലൊന്നു നദി
കളുടെയും അരുവികളുടെയും മേലായിരുന്നു.
11കാഞ്ഞിരം.* എന്നായിരുന്നു ആ നക്ഷത്ര
ത്തിന്റെ പേര്. അതോടെ ജലത്തിന്റെ മൂന്നി
ലൊന്ന് കയ്പേറിയതായി. കയ്പ്പുറ്റ ആ
വെള്ളം കുടിച്ച് അനേകം ആളുകൾ മരണമ
ടഞ്ഞു.
12നാലാമത്തെ ദൂതൻ കാഹളം മുഴക്കി. സൂര്യ
ന്റെ മൂന്നിലൊന്നും ചന്ദ്രന്റെ മൂന്നിലൊന്നും
നക്ഷത്രങ്ങളുടെ മൂന്നിലൊന്നും ഇരുണ്ടുപോയി.
പകലിന്റെയും രാത്രിയുടെയും മൂന്നിലൊന്ന്
ഇരുട്ടായി.
13ഞാൻ നോക്കിയപ്പോൾ ആകാശത്തിൽ
വളരെ ഉയരത്തിൽ പറക്കുന്ന ഒരു പരുന്തിന്റെ
ശബ്ദം കേട്ടു. പരുന്ത് ഉച്ചത്തിൽ പറഞ്ഞു,
“ദുരിതം! ദുരിതം! ദുരിതം! ഇനിയും തങ്ങളുടെ
കാഹളങ്ങൾ മുഴക്കാനുള്ള മൂന്നു ദൂതന്മാരും
കാഹളം മുഴക്കുമ്പോൾ ഭൂമിയിലെ നിവാസി
കൾക്കു ദുരിതം ആരംഭിക്കും.”

**കാഞ്ഞിരം** വളരെ കയ്പ്പുള്ള ഒരു വൃക്ഷം; കഠിനമായ ദു:ഖത്തെ പ്രതിനിധീകരിക്കുന്നു.

9 അഞ്ചാമത്തെ ദൂതൻ തൻെറ കാഹളം
മുഴക്കി. അപ്പോൾ ആകാശത്തുനിന്നും ഒരു
നക്ഷത്രം ഭൂമിയിലേക്കു പതിക്കുന്നതു ഞാൻ
കണ്ടു. അടിത്തട്ടില്ലാത്ത കുഴിയുടെ താക്കോൽ
നക്ഷത്രത്തിനു നൽകപ്പെട്ടു. 2അടിത്തട്ടില്ലാത്ത
കുഴിയിലേക്കുള്ള ദ്വാരം നക്ഷത്രം തുറന്നു. അതു
തുറന്നപ്പോൾ വലിയൊരു ചൂളയിൽ നിന്നെന്ന
വണ്ണം ദ്വാരത്തിലൂടെ പുക ഉയർന്നു. സൂര്യനും
ആകാശവും പുകകൊണ്ട് കറുത്തുപോയി. 3ആ
പുകപടലത്തിൽനിന്നും വെട്ടുക്കിളികൾ ഭൂമി
യിലേക്കു വന്നു. ഭൂമിയിൽ തേളുകൾക്കുള്ളതു
പോലെയുള്ള ശക്തി അവയ്ക്കു നൽകപ്പെട്ടു.
4ഭൂമിയിലെ പുല്ലിനെയോ ഏതെങ്കിലും മര
ത്തെയോ ചെടിയെയോ ഉപദ്രവിക്കരുതെന്ന്
വെട്ടുക്കിളികളോട് നിർദ്ദേശിച്ചിരുന്നു. നെറ്റി
യിൽ ദൈവത്തിൻെറ മുദ്രയില്ലാത്തവരെ
മാത്രം മുറിപ്പെടുത്താനേ അവയ്ക്കു അനുവാദ
മുണ്ടായിരുന്നുള്ളൂ. 5മനുഷ്യർക്ക് അഞ്ചുമാസ
ത്തേക്കു വേദന നൽകുവാൻ ഈ വെട്ടുക്കിളി
കൾക്കു കഴിവു നൽകപ്പെട്ടു. പക്ഷേ ആളുകളെ
കൊല്ലാനുള്ള ശക്തി അവയ്ക്കു നൽകപ്പെട്ടില്ല.
തേൾ ഒരു വ്യക്തിയെ കുത്തുമ്പോഴുള്ള വേദ
നയ്ക്കു തുല്യമായ വേദനയായിരുന്നു വെട്ടുക്കി
ളികൾ മനുഷ്യനു നൽകിയത്. 6ആ ദിവസങ്ങ
ളിൽ മനുഷ്യൻ മരണത്തിനുള്ള വഴി അന്വേഷി
ക്കുമെങ്കിലും കണ്ടെത്തുകയില്ല. അവർ മരി
ക്കാൻ ആഗ്രഹിക്കും. എന്നാൽ മരണം അവരിൽ
നിന്നും ഒളിച്ചു നിൽക്കും.

7വെട്ടുക്കിളികൾ യുദ്ധത്തിനു തയ്യാറായി
രുന്ന കുതിരകളെപ്പോലെ കാണപ്പെട്ടു. സ്വർണ്ണ
ക്കിരീടങ്ങൾപോലെ എന്തോ ചിലത് അവ
തലയിൽ ധരിച്ചിരുന്നു. അവരുടെ മുഖം മനു
ഷ്യരുടേതുപോലെയായിരുന്നു. 8അവരുടെ തല
മുടി സ്ത്രീകളുടേതു പോലെയായിരുന്നു. സിം
ഹത്തിൻേറതുപോലുള്ള പല്ലുകളായിരുന്നു
അവർക്കുണ്ടായിരുന്നത്. 9ഇരുമ്പ് മാർച്ചട്ടകൾ
പോലെയായിരുന്നു അവരുടെ നെഞ്ച്. യുദ്ധ
ത്തിലേക്കു പായുന്ന അസംഖ്യം കുതിരകളു
ടേയും, തേരുകളുടേയും ആരവമായിരുന്നു അവ
രുടെ ചിറകടിയൊച്ചയ്ക്ക്. 10തേളിൻേറതുപോ
ലുള്ള വാലും വിഷമുള്ളുകളും അവയ്ക്കുണ്ടാ
യിരുന്നു. മനുഷ്യർക്ക് അഞ്ചു മാസത്തേക്കു
വേദന നൽകാനുള്ള ശക്തി അവരുടെ വാലുക
ളിലായിരുന്നു. 11അവർക്കൊരു രാജാവുണ്ടായി
രുന്നു. അടിത്തട്ടില്ലാത്ത ഗർത്തത്തിലെ ദൂതനാ
യിരുന്നു ആ രാജാവ്. എബ്രായഭാഷയിൽ
അബദ്ദോൻ* എന്നായിരുന്നു രാജാവിൻെറ
പേര്. യവനഭാഷയിൽ അപ്പൊല്ലുവോൻ
എന്നും.
12ആദ്യത്തെ മഹാദുരിതം കഴിഞ്ഞു. മറ്റു രണ്ടു
ദുരിതങ്ങൾ കൂടി വരാനിരിക്കുന്നു.
13ആറാമത്തെ ദൂതൻ തൻെറ കാഹളം മുഴക്കി.
അപ്പോൾ ദൈവത്തിൻെറ മുന്നിലെ സ്വർണ്ണ
യാഗപീഠത്തിൻെറ നാലു കൊമ്പുകളിൽനി
ന്നും ഞാനൊരു ശബ്ദം കേട്ടു. 14ആ ശബ്ദം
ആറാമത്തെ ദൂതനോടു പറഞ്ഞു, "ആ യൂഫ്രാ
ത്തേസ് മഹാനദിയിൽ ബന്ധനസ്ഥരായി
കിടക്കുന്ന നാലു ദൂതന്മാരെ മോചിപ്പിച്ചാലും.
15ആ നാലു ദൂതന്മാരെയും ഈ വർഷം ഈ
മാസം ഇതേ ദിവസം ഇതേ മണിക്കൂറിലേക്കു
സൂക്ഷിച്ചിരിക്കുകയായിരുന്നു. ഭൂമിയിലെ മനു
ഷ്യരിൽ മൂന്നിലൊന്നിനെ കൊന്നൊടുക്കാൻ
ആ ദൂതന്മാർ സ്വതന്ത്രരാക്കപ്പെട്ടു. 16അവരുടെ
കുതിരപ്പടയിലെ സൈനികരുടെ സംഖ്യ ഞാൻ
കേട്ടു- ഇരുപതു കോടി.
17എൻെറ ദർശനത്തിൽ ഞാൻ കുതിരകളെ
കണ്ടത് കുതിരസവാരിക്കാരോടു കൂടിയാണ്.
അവർ ഇങ്ങനെ കാണപ്പെട്ടു. അവരുടെ മാർച്ച
ട്ടകൾ തീപോലെ ചുവന്നതും കടും നീലയും
ഗന്ധകംപോലെ മഞ്ഞയും ആയിരുന്നു. കുതിര
കളുടെ തലകൾ സിംഹത്തിൻെറ തലപോലെ
തോന്നിച്ചു. അവയുടെ വായിൽനിന്നും അ
ഗ്നിയും പുകയും ഗന്ധകവും വമിച്ചു കൊണ്ടി
രുന്നു. 18കുതിരകളിൽനിന്നും വമിച്ച ഈ മൂന്ന്
വസ്തുക്കൾകൊണ്ട് ഭൂമിയിലെ മൂന്നിലൊന്നു
ജനതയും കൊല്ലപ്പെട്ടു. 19കുതിര കളുടെ ശക്തി
അവയുടെ വായിലും വാലിലുമായിരുന്നു. അ
വയുടെ വാലുകൾ പാമ്പുകളുടേതുപോലെ
യായിരുന്നു. ആ പാമ്പുകളുടെ തല ആളുകളെ
കടിച്ചു മുറിവേല്പിക്കാൻ പോന്നവയായിരുന്നു.
20ഭൂമിയിലെ മറ്റു മനുഷ്യർ ഈ ബാധകളാൽ
കൊല്ലപ്പെട്ടില്ല. എന്നിട്ടും അവർ ചെയ്തു
കൊണ്ടിരുന്ന കാര്യങ്ങളിൽനിന്നും പിന്മാറു
കയോ മാനസാന്തരപ്പെടുകയോ ചെയ്തില്ല.
ഭൂതങ്ങളെയോ സ്വർണ്ണം, വെള്ളി, ഓട്,
കാണാനോ കേൾക്കാനോ കഴിയാത്ത കല്ല്,മരം
ഇവകൊണ്ട് നിർമ്മിച്ച വിഗ്രഹങ്ങളെയോ നമ
സ്കരിക്കുന്നതും നിർത്തിയില്ല. 21അവർ മാന
സാന്തരപ്പെടുകയോ മറ്റുള്ളവരെ കൊല്ലുന്ന
തിൽനിന്നും പിന്മാറുകയോ ചെയ്തില്ല.
അവർതങ്ങളുടെ ആഭിചാരം, ലൈംഗികപാപം,
മോഷണം തുടങ്ങിയ പാപങ്ങളിൽനിന്നും
പിന്മാറുകയും ഉണ്ടായില്ല.

## ദൂതനും കൊച്ചു ഗ്രന്ഥച്ചുരുളും

10 പിന്നീട് ഞാൻ നോക്കിയപ്പോൾ ശക്ത
നായ മറ്റൊരു ദൂതൻ സ്വർഗ്ഗത്തിൽ
നിന്നിറങ്ങി വരുന്നതു കണ്ടു. ദൂതൻ മേഘങ്ങൾ
കൊണ്ടുള്ള വസ്ത്രം ധരിച്ചിരുന്നു. അവൻെറ
തലയ്ക്കു ചുറ്റും ഒരു മഴവില്ലുണ്ടായിരുന്നു. ദൂത
ൻെറ മുഖം സൂര്യനെപ്പോലെയും കാലുകൾ
അഗ്നിസ്തംഭങ്ങൾപോലെയും കാണപ്പെട്ടു.
2ദൂതൻെറ കയ്യിൽ ഒരു കൊച്ചു ഗ്രന്ഥച്ചുരുളു
ണ്ടായിരുന്നു. അവൻ അതു നിവർത്തിപ്പിടിച്ചി
രുന്നു. ദൂതൻ തൻെറ വലതുപാദം കടലിലും
ഇടതുപാദം കരയിലും വച്ചിരുന്നു. 3ദൂതൻ ഒരു
സിംഹത്തിൻെറ അലർച്ചപോലെ ആക്രോ
ശിച്ചു. ദൂതൻെറ ശബ്ദത്തിനു ശേഷം ഏഴ്
ഇടിമുഴക്കങ്ങൾ സംസാരിച്ചു. 4ഇടിമുഴക്കങ്ങൾ
സംസാരിച്ചപ്പോൾ ഞാൻ എഴുതാനും തുടങ്ങി.
പക്ഷേ ഞാനപ്പോൾ സ്വർഗ്ഗത്തിൽ നിന്നൊരു
ശബ്ദം കേട്ടു. ശബ്ദം പറഞ്ഞു, "ഏഴ് ഇടിമുഴ
ക്കങ്ങൾ പറഞ്ഞത് എഴുതരുത്. അവ രഹസ്യ
മാക്കി വയ്ക്കുക."
5അപ്പോൾ ഞാൻ കണ്ട ദൂതൻ ഒരു കാൽ
കടലിലും ഒരു കാൽ കരയിലുമായി നിന്ന്
തൻെറ വലതുകൈ സ്വർഗ്ഗത്തിലേക്കുയർത്തി.
6ദൂതൻ എന്നെന്നും ജീവിക്കുന്നവൻെറ പേരി
നാൽ സത്യം ചെയ്തു. സ്വർഗ്ഗവും അതിലുള്ള
തും സൃഷ്ടിച്ചത് ആ ഒരുവനാണ്. ഭൂമിയും അതി
ലുള്ളതും സമുദ്രവും അതിലുള്ളതും സൃഷ്ടിച്ചത്
അവനാകുന്നു. ദൂതൻ പറഞ്ഞു, "ഇനി താമസ
മില്ല. 7ഏഴാമത്തെ ദൂതൻ തൻെറ കാഹളം മുഴ
ക്കാൻ തയ്യാറാകുന്ന ദിവസം ദൈവത്തിൻെറ

**അബദ്ദോൻ** പഴയനിയമത്തിൽ ഇത് പ്രേതലോക
ത്തിൻെറ പേരാണ്0 (ഇയ്യോ. 6:6, സങ്കീ. 88:11).

രഹസ്യപരിപാടികൾ നിർവ്വഹിക്കപ്പെടും.
പ്രവാചകരായ തൻെറ ദാസന്മാർക്കു അവൻ
നൽകിയ സുവിശേഷമാണ് ഈ പരിപാടി.”
8പിന്നീട് ഞാൻ അതേ ശബ്ദം സ്വർഗ്ഗത്തിൽ
നിന്നു വീണ്ടും കേട്ടു. ശബ്ദം എന്നോടു പറ
ഞ്ഞു, “ചെന്ന് ദൂതൻെറ കയ്യിലെ തുറന്ന ഗ്രന്ഥ
ച്ചുരുൾ വാങ്ങുക. ഈ ദൂതനാണ് കടലിലും
കരയിലുമായി കാലുകൾ വച്ചിരിക്കുന്നത്.”
9അതിനാൽ ഞാൻ ദൂതനെ സമീപിച്ച് ചെ
റിയ ചുരുൾ തരുവാൻ അപേക്ഷിച്ചു. ദൂതൻ
എന്നോടു പറഞ്ഞു,“ഇതാ ചുരുൾ. അതു തിന്നു
കൊള്ളുക. അതു നിൻെറ ഉദരത്തിനു കയ്പ്പാ
യിരിക്കും. പക്ഷേ അതു നിൻെറ വായ്ക്ക് തേൻ
പോലെ മധുരമായിരിക്കും.” 10ഞാൻ ദൂതനിൽ
നിന്നും ചുരുൾ വാങ്ങി. ഞാനതു ഭക്ഷിച്ചു.
അത് എൻെറ വായിൽ തേൻപോലെ മധുരിച്ചു.
പക്ഷേ ഞാൻ ഭക്ഷിച്ചപ്പോൾ അത് എൻെറ
ഉദരത്തിൽ കയ്പ്പായിരുന്നു. 11അപ്പോൾ എ
ന്നോടു പറഞ്ഞു, “ഇനിയും നീ ധാരാളം വംശ
ങ്ങളെയും രാജ്യങ്ങളെയും ഭാഷകളെയും രാജാ
ക്കന്മാരെയും കുറിച്ച് പ്രവചിക്കണം.”

## രണ്ടു സാക്ഷികൾ

11 പിന്നെ വടിപോലുള്ള ഒരളവുകോൽ
എനിക്കു നൽകപ്പെട്ടു. എന്നോടു പറ
ഞ്ഞു, “പോയി ദൈവാലയവും യാഗപീഠവും
അളക്കുക. അവിടെ നമസ്കരിക്കുന്നവരെ എ
ണ്ണുക. 2പക്ഷേ ദൈവാലയമുറ്റം അളക്കരുത്.
അത് വെറുതെ വിടുക. അത് ജാതികൾക്കു
നൽകപ്പെട്ടതാണ്. അവർ നാല്പത്തിരണ്ടു മാസം
വിശുദ്ധനഗരത്തെ ചവിട്ടും. 3ഞാനെൻെറ
രണ്ടു സാക്ഷികൾക്കു ശക്തി നൽകുകയും
ചെയ്യും. അവർ രട്ടുടുത്ത് ആയിരത്തിരുനൂറ്ററു
പതു ദിവസങ്ങൾ പ്രവചനം നടത്തും.” 4ഭൂമി
യുടെ കർത്താവിൻെറ മുമ്പിൽ നിൽക്കുന്ന രണ്ട്
ഒലിവുമരങ്ങളും രണ്ടു വിളക്കുകാലുകളുമാണ്
ആ രണ്ടു സാക്ഷികൾ. 5ആരെങ്കിലും ആ
സാക്ഷികളെ മുറിപ്പെടുത്താൻ ശ്രമിച്ചാൽ
സാക്ഷികളുടെ വായിൽനിന്നും വരുന്ന അഗ്നി
അവരുടെ ശത്രുക്കളെ വിഴുങ്ങിക്കളയും. അവരെ
മുറിപ്പെടുത്താൻ ശ്രമിക്കുന്ന ഏതൊരുവനും
ഇപ്രകാരം മരണമടയും. 6അവരുടെ പ്രവചന
കാലത്ത് ആകാശം മഴപെയ്യാതെ തടഞ്ഞു
നിർത്താനുള്ള അതുല്യമായ ശക്തി ആ സാക്ഷി
കൾക്കുണ്ട്. അവർക്ക് വെള്ളത്തെ രക്തമാക്കാ
നുള്ള ശക്തിയുണ്ട്. എല്ലാ വിധത്തിലുള്ള മാരക
രോഗങ്ങൾകൊണ്ടും ഭൂമിയെ വിഷമിപ്പി
ക്കാനും അവർക്കു സാധിക്കും. എത്ര തവണ
വേണമെങ്കിലും അവർക്കിതു ചെയ്യാനാവും.
7സാക്ഷികളിരുവരും തങ്ങളുടെ സന്ദേശം പറ
ഞ്ഞു നിർത്തുമ്പോൾ മൃഗം അവരെ എതിർത്ത്
ആക്രമിക്കും. അടിത്തട്ടില്ലാത്ത ഗർത്തത്തിൽ
നിന്നുള്ള മൃഗമാണത്. മൃഗം അവരെ തോല്പിക്കു
കയും വധിക്കുകയും ചെയ്യും. 8രണ്ടു സാക്ഷിക
ളുടേയും ശരീരം മഹാനഗരത്തിൻെറ വീഥിക
ളിൽ കിടക്കും. സൊദോം എന്നും മിസ്രയീം
എന്നുമാണ് ആ നഗരത്തിൻെറ പേര്. ആ നാമ
ങ്ങൾക്കു ഒരു പ്രത്യേകാർത്ഥമുണ്ട്. അവരുടെ
കർത്താവ് ക്രൂശിക്കപ്പെട്ട നഗരമാണത്.
9വിവിധ ജനസമൂഹങ്ങളിലും ഭാഷകളിലും
ഗോത്രങ്ങളിലും രാജ്യങ്ങളിലുംപെട്ടവർ മൂന്നര
ദിവസം ആ മൃതശരീരങ്ങൾ കാണുകയും അവ
കല്ലറയിൽ സംസ്കരിക്കാൻ അനുവദിക്കാതിരി
ക്കുകയും ചെയ്യും. 10അവർ ഇരുവരുടെയും മര
ണത്തിൽ ഭൂമിയിലെ ജനങ്ങൾ ആഹ്ളാദിക്കും.
അവർ സൽക്കാരങ്ങൾ നടത്തുകയും സമ്മാന
ങ്ങൾ കൈമാറുകയും ചെയ്യും. കാരണം ഭൂമി
യിലെ ജനങ്ങൾക്ക് അത്രമാത്രം കഷ്ടമായിരുന്നു
ഈ രണ്ടു സാക്ഷികൾ നൽകിയിരുന്നത്.
11പക്ഷേ മൂന്നര ദിവസങ്ങൾക്കുശേഷം
ദൈവം രണ്ടു പ്രവാചകരിലേക്കും ജീവൻ
പ്രവേശിപ്പിച്ചു. അവർ എഴുന്നേറ്റുനിന്നു.
അവരെ കണ്ടവരിലൊക്കെ ഭയം നിറഞ്ഞു.
12അപ്പോൾ സ്വർഗ്ഗത്തിൽനിന്നും ഉച്ചത്തിലുള്ള
ഒരശരീരി പ്രവാചകർ കേട്ടു, “ഇങ്ങോട്ടേക്കു
കയറിവരിക!” ഒരു മേഘത്തിൽ അവർ സ്വർഗ്ഗ
ത്തിലേക്കു ഉയർന്നു പോയി. അവർ പോകു
ന്നത് അവരുടെ ശത്രുക്കൾ നോക്കിനിന്നു.
13അതേ സമയം തന്നെ അവിടെ ഒരു വലിയ
ഭൂകമ്പമുണ്ടായി. നഗരത്തിൻെറ പത്തിലൊന്ന്
നശിപ്പിക്കപ്പെട്ടു. ഭൂകമ്പത്തിൽ ഏഴായിരം
പേർ കൊല്ലപ്പെട്ടു. മരിക്കാത്തവർ ഭയന്നു.
അവർ സ്വർഗ്ഗസ്ഥനായ ദൈവത്തെ മഹത്വപ്പെ
ടുത്തി.
14രണ്ടാമത്തെ ദുരിതവും അവസാനിച്ചു.
മൂന്നാമത്തെ ദുരിതമാസന്നമായിരിക്കുന്നു.

## ഏഴാമത്തെ കാഹളം

15ഏഴാമത്തെ ദൂതന്മാർ കാഹളം മുഴക്കിയ
പ്പോൾ സ്വർഗ്ഗത്തിൽ വലിയ ശബ്ദങ്ങളു
ണ്ടായി. ശബ്ദങ്ങൾ പറഞ്ഞു,
“ലോകത്തിൻെറ മേലുള്ള ഭരണശക്തി
നമ്മുടെ കർത്താവിൻെറയും അവൻെറ ക്രി
സ്തുവിൻെറയും ആണ്. അവൻ എന്നേക്കും
ഭരണം നടത്തും.”
16അപ്പോൾ ഇരുപത്തിനാലു മൂപ്പന്മാരും*
ദൈവത്തിനു മുന്നിൽ സാഷ്ടാംഗം വീണു നമ
സ്കരിച്ചു. ദൈവസന്നിധിയിലെ തങ്ങളുടെ
സിംഹാസനങ്ങളിലിരിക്കുകയായിരുന്നു അ
വർ. 17മൂപ്പന്മാർ പറഞ്ഞു,
“സർവ്വശക്തനും കർത്താവുമായ ദൈവമേ
ഞങ്ങൾ നിനക്കു നന്ദി പറയുന്നു. ആകുന്ന
വനും സദാ ആയിരുന്നവനും നീയാകുന്നു. നീ
നിൻെറ മഹാശക്തി ഉപയോഗിച്ചു ഭരണം നട
ത്തുന്നതിനാൽ ഞങ്ങൾ നിനക്കു നന്ദി പറ
യുന്നു!
18ലോകജനത കോപാകുലരായി; പക്ഷേ
നിൻെറ കോപത്തിനുള്ള സമയമാണിപ്പോൾ,
മരിച്ചവർ വിധിക്കപ്പെടുന്ന സമയമാണി
പ്പോൾ. നിൻെറ ദാസന്മാർക്കും പ്രവാചകർക്കും
നിൻെറ വിശുദ്ധർക്കും നിന്നെ ആദരിക്കുന്ന
വലിയവർക്കും ചെറിയവർക്കും പ്രതിഫലം
നൽകേണ്ട സമയം ആസന്നമായിരിക്കുന്നു.
ഭൂമിയെ നശിപ്പിക്കുന്നവരെ നശിപ്പിക്കാനുള്ള
സമയം ആഗതമായിരിക്കുന്നു!”
19അപ്പോൾ സ്വർഗ്ഗത്തിലെ ദൈവത്തിൻെറ
ആലയം തുറക്കപ്പെട്ടു. ദൈവത്തിൻെറ നിയമം
ഉണ്ടായിരുന്ന പെട്ടകം* കാണായ്വന്നു.

---

**മൂപ്പന്മാർ** ദൈവത്തിൻെറ ജനതയുടെ വലിയ നേതാക്കന്മാരായിരിക്കാം ഇവർ. പന്ത്രണ്ട് യെഹൂദ ഗോത്രങ്ങളുടെ നേതാക്കളും യേശുവിൻെറ പന്ത്രണ്ടു അപ്പൊസ്തലന്മാരും ചേർന്നതാവാം ഇത്.

**നിയമം ... പെട്ടകം** യെഹൂദദൈവാലയത്തിലെ അതിവിശുദ്ധസ്ഥലത്ത്, ദൈവം തൻെറ ജനതയ്ക്കു നൽകിയ കരാർ ഒരു പെട്ടിയിലാക്കി വച്ചിരുന്നു. പുറ. 25:10-22; 1രാജാ. 8:1-9; എബ്രാ. 9:4.

അപ്പോൾ അവിടെ മിന്നലുകളും ശബ്ദങ്ങളും
ഇടിമുഴക്കവും ഭൂകമ്പവും കനത്ത കന്മഴയുമു
ണ്ടായി.

### സ്ത്രീയും മഹാസർപ്പവും

12 അനന്തരം സ്വർഗ്ഗത്തിൽ ഒരു മഹാത്ഭുതം
പ്രത്യക്ഷപ്പെട്ടു സൂര്യനെ വസ്ത്രമാക്കിയ
ഒരുവൾ അവിടെയുണ്ടായിരുന്നു. ചന്ദ്രൻ അവ
ളുടെ പാദത്തിനടിയിലായിരുന്നു. പന്ത്രണ്ടു
നക്ഷത്രങ്ങളുള്ള ഒരു കിരീടം അവൾ തലയില
ണിഞ്ഞിരുന്നു. 2അവൾ ഗർഭിണിയായിരുന്നു.
പ്രസവസമയമടുത്തതിനാൽ അവൾ വേദന
കൊണ്ടു കരഞ്ഞു. 3പിന്നീട് മറ്റൊരു അത്ഭു
തവും സ്വർഗ്ഗത്തിൽ പ്രത്യക്ഷപ്പെട്ടു. അവിടെ
യൊരു ചുവന്ന മഹാസർപ്പവുമുണ്ടായിരുന്നു.
മഹാസർപ്പത്തിന് ഏഴുതലയും ഓരോ തല
യിലും ഏഴു കിരീടം വീതവും ഉണ്ടായിരുന്നു.
മഹാസർപ്പത്തിന് പത്തു കൊമ്പും ഉണ്ടായി
രുന്നു. 4മഹാസർപ്പം അതിൻെറ വാലുകൊണ്ട്
ആകാശത്തെ നക്ഷത്രങ്ങളിൽ മൂന്നിലൊന്നിനെ
അടിച്ചുവാരി ഭൂമിയിലേക്കിട്ടു. മഹാസർപ്പം,
പ്രസവമടുത്ത ആ സ്ത്രീയുടെ മുമ്പിൽ നിന്നു.
പ്രസവിച്ചാലുടൻ കുട്ടിയെ തിന്നുകയായി
രുന്നു ആ മഹാസർപ്പത്തിൻെറ ലക്ഷ്യം. 5അവൾ
ഒരു പുത്രന്, ഒരാൺകുട്ടിക്ക് ജന്മമരുളി. അവൻ
ഒരു ഇരുമ്പുവടികൊണ്ട് എല്ലാ രാജ്യങ്ങളെയും
ഭരിക്കും. അവളുടെ കുഞ്ഞ് ദൈവത്തിലേക്കും
അവൻെറ സിംഹാസനത്തിലേക്കും എടുക്ക
പ്പെട്ടു. 6ദൈവം അവൾക്കുവേണ്ടി തയ്യാറാക്കിയ
മരുഭൂമിയിലെ ഒരിടത്തേക്ക് അവൾ ഓടി
പ്പോയി. അവിടെ അവൾ ആയിരത്തിരുന്നററു
പതു ദിവസം പുലർത്തപ്പെടും. 7അനന്തരം
സ്വർഗ്ഗത്തിൽ ഒരു യുദ്ധമുണ്ടായി. മീഖാ
യേലും* അവൻെറ ദൂതന്മാരും മഹാസർപ്പ
ത്തെ നേരിട്ടു. മഹാസർപ്പവും അതിൻെറ
ദൂതരും തിരിച്ചും യുദ്ധം ചെയ്തു. 8എന്നാൽ
മഹാസർപ്പം അത്ര ശക്തനായിരുന്നില്ല. മഹാ
സർപ്പത്തിനും കൂട്ടർക്കും സ്വർഗ്ഗത്തിലെ അവ
രുടെ സ്ഥലം നഷ്ടപ്പെട്ടു. 9മഹാസർപ്പം സ്വർഗ്ഗ
ത്തിൽനിന്നും പുറത്താക്കപ്പെട്ടു. (പിശാച്
അഥവാ സാത്താൻ എന്നും വിളിക്കപ്പെടുന്ന
പഴയ പാമ്പാണ് ആ മഹാസർപ്പം. ലോകത്തെ
യാകെ പാപത്തിലേക്കു നയിക്കുന്നവൻ.) മഹാ
സർപ്പവും അവനോടൊപ്പം അവൻെറ ദൂത
ന്മാരും ഭൂമിയിലേക്കെറിയപ്പെട്ടു.

10അപ്പോൾ ഞാൻ സ്വർഗ്ഗത്തിൽനിന്നൊരു
ഉഗ്രശബ്ദം കേട്ടു, നോക്കൂ, ഇപ്പോൾ നമ്മുടെ
ദൈവത്തിൻെറ രക്ഷയും ശക്തിയും രാജ്യവും
അവൻെറ ക്രിസ്തുവിൻെറ പരമാധികാരവും
ഇതാ കൈവന്നിരിക്കുന്നു. നമ്മുടെ സഹോദര
ന്മാരെ കുറ്റപ്പെടുത്തിയവൻ പുറത്താക്കപ്പെട്ട
തിനാലാണിതൊക്കെ കൈവന്നത്. നമ്മുടെ
സഹോദരന്മാരെ നമ്മുടെ ദൈവത്തോട്
അവൻ രാപകൽ കുറ്റപ്പെടുത്തിക്കൊണ്ടിരുന്നു.
11കുഞ്ഞാടിൻെറ രക്തംകൊണ്ടും തങ്ങളുടെ
തന്നെ സത്യവചനങ്ങൾകൊണ്ടും നമ്മുടെ
സഹോദരന്മാർ അവനെ തോല്പിച്ചു. അവർ
തങ്ങളുടെ ജീവനെ അത്ര സ്നേഹിച്ചില്ല.
അവർ മരണത്തെ ഭയന്നില്ല. 12അതിനാൽ സ്വർ
ഗ്ഗമേ, സ്വർഗ്ഗവാസികളേ സന്തോഷിക്കുക.
പക്ഷേ ഭൂമിയ്ക്കും സമുദ്രത്തിനും ദുരിതം;
എന്തെന്നാൽ പിശാച് നിന്നിലേക്കു ഇറങ്ങി
വന്നിരിക്കുന്നു. ക്രോധത്താൽ നിറഞ്ഞവനാണു
പിശാച്. തൻെറ സമയം തുച്ഛമാണെന്ന
വൻ അറിയുന്നു."

13താൻ ഭൂമിയിലേക്ക് എറിയപ്പെട്ടതാണെന്ന്
മഹാസർപ്പം മനസ്സിലാക്കി. അതിനാലവൻ
ആൺകുട്ടിയെ പ്രസവിച്ച സ്ത്രീയുടെ
പിന്നാലെ പാഞ്ഞു. 14എന്നാൽ ആ സ്ത്രീയ്ക്ക്
വലിയ പരുന്തിൻെറ രണ്ടു ചിറകുകൾ നൽക
പ്പെട്ടു. അപ്പോൾ അവൾക്ക് തനിക്കായൊരുക്ക
പ്പെട്ട മരുഭൂമിയിലേക്കു പറക്കാൻ കഴിഞ്ഞു.
അവിടെ അവൾ മൂന്നരവർഷം പരിപാലിക്ക
പ്പെടും. അവിടെയവൾ മഹാസർപ്പത്തിൽ
നിന്നും അകന്നിരിക്കും. 15അപ്പോൾ മഹാസ
ർപ്പം തൻെറ വായിൽനിന്നും നദി പ്രവാഹ
ത്തിനു സമാനമായി ഭാരിച്ച അളവിൽ വെള്ളം
ഒഴുക്കി. ജനപ്രവാഹത്തിൽപെട്ട് അവൾ ഒഴുകി
പോകുംവിധം അവളുടെ നേർക്കാണ് മഹാ
സർപ്പം വെള്ളം ഒഴുക്കിയത്. 16പക്ഷേ ഭൂമി
അവളെ സഹായിച്ചു. ഭൂമി തൻെറ വായ് പിള
ർന്ന് മഹാസർപ്പത്തിൻെറ വായിൽനിന്നൊഴു
കിയ ജലമാകെ കുടിച്ചു വറ്റിച്ചു. 17അതോടെ
മഹാസർപ്പത്തിന് ആ സ്ത്രീയോടുള്ള കോപം
വർദ്ധിച്ചു. മഹാസർപ്പം അവളുടെ മറ്റു മക്ക
ളോട് യുദ്ധം പ്രഖ്യാപിക്കാൻ അവിടം വിട്ടു
പോയി. ദൈവത്തിൻെറ കല്പനകൾ അനുസരി
ക്കുന്നവരും യേശു പഠിപ്പിച്ച സത്യം സ്വീകരിച്ച
വരുമാണവളുടെ മക്കൾ. 18മഹാസർപ്പം കടൽ
പ്പുറത്തു നിലയുറപ്പിച്ചു.

### രണ്ടു മൃഗങ്ങൾ

13 പിന്നെ ഒരു മൃഗം കടലിൽനിന്ന് ഉയർന്നു
വരുന്നതു ഞാൻ കണ്ടു. അതിനു പത്തു
കൊമ്പും ഏഴു തലയും ഉണ്ടായിരുന്നു. അതി
ൻെറ ഓരോ കൊമ്പിലും ഓരോ കിരീടമുണ്ടാ
യിരുന്നു. ഓരോ തലയിലും അതിന് ഓരോ
ദൂഷണ നാമമുണ്ടായിരുന്നു.2ആ മൃഗം കരടിയു
ടേതുപോലുള്ള കാലുകളോടുകൂടിയ ഒരു
പുള്ളിപ്പുലിയെപ്പോലിരുന്നു. സിംഹത്തി
ൻേറതുപോലുള്ള വായായിരുന്നു അതിന്.
കടൽപ്പുറത്തുനിന്ന മഹാസർപ്പം ആ മൃഗത്തിന്
തൻെറ എല്ലാ ശക്തിയും സിംഹാസനവും
അധികാരവും നൽകി. 3ആ മൃഗത്തിൻെറ തലക
ളിലൊന്ന് മാരകമായ മുറിവുകളേറ്റതു പോലി
രുന്നു. എന്നാൽ ആ മാരകമായ മുറിവ് ഭേദപ്പെ
ട്ടിരുന്നു. ലോകത്തിലുള്ളവരൊക്കെ അത്ഭുത
ത്തോടെ ആ മൃഗത്തെ പിന്തുടർന്നു. 4തൻെറ
ശക്തി മൃഗത്തിനു നൽകിയതിനാൽ ആളുകൾ
മഹാസർപ്പത്തെ നമസ്കരിച്ചു. ആളുകൾ മൃഗ
ത്തെയും നമസ്കരിച്ചു. അവർ ചോദിച്ചു,
"ആരുണ്ട് ഈ മൃഗത്തോളം ശക്തനായിട്ട്?
ആർക്ക് അതിനോടേറ്റുമുട്ടാനാകും?"

5ധിക്കാരവും ദൂഷണവും പറയാൻ മൃഗത്തെ
അനുവദിച്ചു. നാല്പത്തിരണ്ട് മാസത്തേക്കു
തൻെറ ശക്തി ഉപയോഗിക്കാൻ അതിനനു
വാദം കിട്ടി. 6അത് ദൈവദൂഷണം പറയാൻ
വായ, തുറന്നു. ദൈവത്തിൻെറ നാമത്തിനും
അവൻെറ വാസസ്ഥാനത്തിനും സ്വർഗ്ഗനിവാ
സികൾക്കുമെല്ലാം എതിരായി ദൂഷണം നടത്തി.
7ദൈവത്തിൻെറ വിശുദ്ധജനങ്ങൾക്കെതിരെ
യുദ്ധം ചെയ്യാനും അവരെ തോല്പിക്കുവാനും
മൃഗത്തിനു ശക്തി നൽകപ്പെട്ടു. എല്ലാ ഗോത്ര
ങ്ങൾക്കും ജനപദങ്ങൾക്കും ഭാഷയ്ക്കും രാജ്യ
ത്തിനും മീതെ മൃഗത്തിന് അധികാരം നൽക
പ്പെട്ടു. 8ഭൂമിയിൽ ജീവിക്കുന്നവരെല്ലാം മൃഗത്തെ

---

**മീഖായേൽ** പ്രധാനദൂതൻ- ദൈവത്തിൻെറ മാലാഖ
മാരുടെ നേതാവ് (യൂദാ.9).

നമസ്കരിക്കും. കൊല്ലപ്പെട്ട കുഞ്ഞാടിന്റെ ജീവന്റെ പുസ്തകത്തിൽ ലോകാരംഭം മുതൽക്കു പേരെഴുതാത്തവരെല്ലാം അതിനെ നമസ്കരിക്കും.

9കാതുള്ളവൻ ഇതു കേൾക്കട്ടെ:

10തടവുകാരനാകേണ്ടവൻ തടവുകാരനാവുക തന്നെ ചെയ്യും. വാളുകൊണ്ടു കൊല്ലുന്നവൻ ഒരു വാളുകൊണ്ടു തന്നെ കൊല്ലപ്പെടും. ഇതിനർത്ഥം ദൈവത്തിന്റെ വിശുദ്ധജനങ്ങൾക്കു സഹനശക്തിയും വിശ്വാസവും വേണമെന്നാണ്.

11മറ്റൊരു മൃഗം ഭൂമിയിൽനിന്നും ഉയർന്നുവരുന്നതും ഞാൻ കണ്ടു. അതിന് ഒരു കുഞ്ഞാടിനുള്ളതുപോലെ രണ്ടു കൊമ്പുകളുണ്ടായിരുന്നെങ്കിലും മഹാസർപ്പത്തെപ്പോലെ അവൻ
സംസാരിച്ചു. 12ഈ മൃഗം ആദ്യത്തെ മൃഗത്തിനു
മുമ്പിൽ വന്നുനിൽക്കുകയും അതിനെപ്പോലെ തന്നെ ശക്തി ഉപയോഗിക്കുകയും ചെയ്തു. ആദ്യത്തെ മൃഗത്തെ ഭൂമിയിലുള്ള എല്ലാവരെയുംകൊണ്ട് നമസ്കരിപ്പിക്കുവാൻ ആണ് അത് ശക്തി ഉപയോഗിച്ചത്. ആദ്യത്തെ മൃഗത്തിന് ഭേദമാക്കപ്പെട്ടതും മാരകവുമായ മുറിവു
ണ്ടായിരുന്നു. 13രണ്ടാമത്തെ ഈ മൃഗം വലിയ
വീര്യപ്രവൃത്തികൾ ചെയ്യുന്നു. ആളുകൾ നോക്കി നിൽക്കേ അവൻ സ്വർഗ്ഗത്തിൽനിന്നും ഭൂമിയിലേക്ക് അഗ്നി കൊണ്ടുവരികപോലും
ചെയ്യുന്നു. 14രണ്ടാമത്തെ മൃഗം ഭൂവാസികളെ
വഞ്ചിക്കുന്നു. തനിക്കു പ്രവർത്തിക്കാൻ അനുവദിക്കപ്പെട്ട വീര്യപ്രവൃത്തികൾ കൊണ്ടാണത് ജനങ്ങളെ വഞ്ചിക്കുന്നത്. ആദ്യത്തെ മൃഗത്തെ രക്ഷിക്കാനാണവൻ ഈ അത്ഭുതങ്ങളൊക്കെ പ്രവർത്തിക്കുന്നത്. ആദ്യത്തെ മൃഗത്തെ ആദരിക്കാൻ ഒരു വിഗ്രഹമുണ്ടാക്കാൻ അവൻ ജനങ്ങളോടു കല്പിച്ചു. വാളുകൊണ്ടു മുറിവേറ്റിട്ടും
മരിക്കാത്ത മൃഗമായിരുന്നു അത്. 15ആദ്യത്തെ
മൃഗത്തിന്റെ വിഗ്രഹത്തിനു ജീവൻ നൽകാനുള്ള ശക്തി രണ്ടാമത്തെ മൃഗത്തിനു നൽകപ്പെട്ടിരുന്നു. അപ്പോൾ ആ വിഗ്രഹത്തിനു സംസാരിക്കാനുള്ള കഴിവു ലഭിക്കുകയും തന്നെ നമസ്കരിക്കാത്തവരെ കൊല്ലുവാനുള്ള ആജ്ഞ
നൽകുകയും ചെയ്തു. 16രണ്ടാമത്തെ മൃഗം ചെറി
യവരെയും വലിയവരെയും ധനികരെയും ദരിദ്രരെയും സ്വതന്ത്രരെയും അടിമയെയും തങ്ങളുടെ വലതുകൈയിലോ അല്ലെങ്കിൽ നെറ്റിയിലോ ഒരടയാളം ഇടപ്പെടുന്നതിന് നിർബ
ന്ധിച്ചു. 17ഈ അടയാളമില്ലാതെ ആർക്കും വിൽ
ക്കുവാനോ വാങ്ങുവാനോ ആകുമായിരുന്നില്ല. ഈ അടയാളം ആ മൃഗത്തിന്റെ പേരോ അവ
ന്റെ പേരിന്റെ സംഖ്യയോ ആണ്. 18ബുദ്ധി
യുള്ളവന് മൃഗത്തിന്റെ സംഖ്യ കണ്ടെത്താനാകും. വിജ്ഞാനമാണിവിടെ ആവശ്യം. അത് ഒരു മനുഷ്യന്റെ സംഖ്യയാകുന്നു. അറുന്നൂറ്റി അറുപത്താറാണ് ആ സംഖ്യ.

### രക്ഷിതരുടെ ഗാനം

14 പിന്നെ ഞാൻ നോക്കിയപ്പോൾ എന്റെ മുമ്പിൽ കുഞ്ഞാട് ഉണ്ടായിരുന്നു. അവൻ സീയോൻപർവ്വതത്തിനു മുകളിൽ നിൽക്കുകയായിരുന്നു. നൂറ്റിനാല്പത്തിനാലായിരം പേർ അവനോടൊത്തുണ്ടായിരുന്നു. അവരുടെയെല്ലാം നെറ്റിമേൽ അവന്റെയും അവന്റെ പിതാ
വിന്റെയും നാമം എഴുതിയിരുന്നു. 2ധാരാളം
ജലപ്രവാഹത്തിന്റെയും ഇടിമുഴക്കത്തിന്റെയുംപോലുള്ള ശബ്ദം ഞാൻ സ്വർഗ്ഗത്തിൽ നിന്നും കേട്ടു. ആളുകൾ വീണ മീട്ടുമ്പോൾ ഉണ്ടാകുന്ന ശബ്ദത്തിനു സദൃശ്യമായ ശബ്ദ
മാണ് ഞാൻ കേട്ടത്. 3ജനങ്ങൾ സിംഹാസന
ത്തിനു മുമ്പാകെയും നാലു ജീവനുള്ള ജന്തുക്കളുടെയും മൂപ്പന്മാരുടെയും സാന്നിദ്ധ്യത്തിൽ വച്ചും ഒരു പുതിയ ഗാനം പാടി. ഭൂമിയിൽ നിന്നും വീണ്ടെടുക്കപ്പെട്ടിരുന്ന നൂറ്റിനാല്പത്തിനാലായിരം പേരൊഴിച്ച് മറ്റാർക്കും ഈ ഗാനം
പഠിക്കാൻ കഴിഞ്ഞില്ല. 4ഈ നൂറ്റിനാല്പത്തി
നാലായിരം പേർ സ്ത്രീസമ്പർക്കം മൂലം മലിനപ്പെടാത്തവരായിരുന്നു. അവർ സ്വയം ശുദ്ധരായി സംരക്ഷിച്ചു. അവർ കുഞ്ഞാടിനെ, അതു പോകുന്നിടത്തൊക്കെ പിന്തുടർന്നു. ഭൂവാസികൾക്കിടയിൽനിന്നും വീണ്ടെടുക്കപ്പെട്ടവരാണ് ഈ നൂറ്റിനാല്പത്തിനാലായിരം പേരും. ദൈവത്തിനും കുഞ്ഞാടിനും ആദ്യമായി സമർ
പ്പിക്കപ്പെട്ടവരായിരുന്നു അവർ. 5അവർ നുണ
പറഞ്ഞിരുന്നില്ല. അവർ നിഷ്കളങ്കരായിരുന്നു.

### മൂന്നു ദൂതന്മാർ

6അപ്പോൾ മറ്റൊരു ദൂതൻ ആകാശത്തിൽ വളരെ ഉയരത്തിൽ പറക്കുന്നതു ഞാൻ കണ്ടു. ഭൂമിയിൽ ജീവിക്കുന്ന എല്ലാ രാജ്യങ്ങളോടും ഗോത്രങ്ങളോടും ഭാഷക്കാരോടും വംശക്കാരോടും വിളംബരം ചെയ്യാനുള്ള ശാശ്വതസുവിശേഷം ആ ദൂതന്റെ പക്കലുണ്ടായിരുന്നു.
7ദൂതൻ ഉച്ചത്തിൽ പറഞ്ഞു, “ദൈവത്തെ ഭയക്കുകയും അവനെ സ്തുതിക്കുകയും ചെയ്യുക. ദൈവം മനുഷ്യരെ വിധിക്കാനുള്ള സമയമടുത്തിരിക്കുന്നു. ദൈവത്തെ നമസ്കരിക്കുക. സ്വർഗ്ഗവും ഭൂമിയും കടലും ജലധാരകളും അവൻ സൃഷ്ടിച്ചു.”

8അപ്പോൾ ഒന്നാമത്തെ ദൂതനെ പിന്തുടർന്നിരുന്ന രണ്ടാമത്തെ ദൂതൻ പറഞ്ഞു, “അവൾ നശിപ്പിക്കപ്പെട്ടിരിക്കുന്നു! ബാബിലോൻ മഹാനഗരം നശിപ്പിക്കപ്പെട്ടിരിക്കുന്നു! എല്ലാ രാജ്യങ്ങളെയും അവൾ തന്റെ അധമവികാരങ്ങളുടെ വീഞ്ഞിൽനിന്ന് കുടിപ്പിക്കുകയും ദൈവത്തിന്റെ കോപത്തിനിരയാവുകയും ചെയ്തു.”

9രണ്ടു ദൂതന്മാരെയും പിന്തുടർന്ന് മൂന്നാമതൊരു ദൂതൻ കൂടി വന്നു. ഈ ദൂതൻ ഉച്ചത്തിൽ പറഞ്ഞു, “മൃഗത്തെയും അതിന്റെ വിഗ്രഹത്തെയും നമസ്കരിക്കുകയും മൃഗത്തിന്റെ അടയാളം അവരുടെ നെറ്റിയിലോ അഥവാ അവരുടെ കൈയിലോ വഹിയ്ക്കുകയും ചെയ്യുന്ന
വനു ദുരിതം. 10അയാൾ ദൈവകോപത്തിന്റെ
വീഞ്ഞു കുടിയ്ക്കും. ദൈവത്തിന്റെ കോപമാകുന്ന കോപ്പയിൽനിന്നുമുള്ള മുഴുവൻ ശക്തിയും കൊണ്ടുണ്ടാക്കിയതാണ് ഈ വീഞ്ഞ്. അയാൾ പരിശുദ്ധദൂതന്മാരുടെയും കുഞ്ഞാടിന്റെയും മുമ്പിൽ കത്തുന്ന ഗന്ധകത്തിൽ
പീഢിപ്പിക്കപ്പെടും. 11അവരുടെ വേദനയുടെ
പുക എന്നെന്നും ഉയർന്നു കൊണ്ടിരിക്കും. മൃഗത്തെയും അതിന്റെ വിഗ്രഹത്തെയും നമസ്കരിക്കുകയോ അതിന്റെ നാമമുദ്ര സ്വീകരിക്കുകയോ ചെയ്യുന്നവർക്ക് രാവും പകലും വിശ്രമ
മുണ്ടായിരിക്കുകയില്ല.” 12ഇതിനർത്ഥം ദൈവ
ത്തിന്റെ വിശുദ്ധർ സഹനശക്തിയുള്ളവരായിരിക്കണം. അവർ ദൈവത്തിന്റെ കല്പനകളനുസരിക്കുകയും യേശുവിൽ തങ്ങൾക്കുള്ള വിശ്വാസം തുടരുകയും വേണം.

13അനന്തരം ഞാൻ സ്വർഗ്ഗത്തിൽ നിന്നും ഒരു ശബ്ദം കേട്ടു. ശബ്ദം പറഞ്ഞു,“ഇങ്ങനെ എഴു

തുക: ഇനി കർത്താവിൽ മരിക്കുന്നവർ അനു
ഗ്രഹീതർ.”
ആത്മാവു പറയുന്നു, “അതേ, അതു സത്യ
മാകുന്നു. അവർ അദ്ധ്വാനത്തിൽനിന്നും
വിശ്രമം നേടും. അവരുടെ പ്രവൃത്തികൾ അവ
രോടൊത്തിരിക്കും.”

### വിളവെടുത്ത ഭൂമി

14ഞാൻ നോക്കിയപ്പോൾ എനിക്കു മുമ്പി
ലൊരു വെളുത്ത മേഘത്തെ കണ്ടു. ആ
വെളുത്ത മേഘത്തിനുമേൽ മനുഷ്യപുത്രനെ
പ്പോലെ* ഒരുവനിരുന്നു. അവന്റെ തലയിൽ
ഒരു സ്വർണ്ണക്കിരീടവും കയ്യിൽ മൂർച്ചയേറിയ
അരിവാളും ഉണ്ടായിരുന്നു. 15അപ്പോൾ മറ്റൊരു
ദൂതൻ കൂടി ദൈവാലയത്തിൽനിന്നും പുറ
ത്തുവന്നു. ഈ ദൂതൻ മേഘത്തിലിരുന്ന
ആളോടു ഉറക്കെ വിളിച്ചു പറഞ്ഞു, “അരി
വാളെടുത്തു ഭൂമിയിൽനിന്നും കൊയ്യുക. വിള
വെടുപ്പിനുള്ള സമയമായിരിക്കുന്നു. ഭൂമിയുടെ
ഫലം പഴുത്തിരിക്കുന്നു.” 16അതുകൊണ്ട് മേഘ
ത്തിലിരിക്കുന്ന ദൂതൻ തന്റെ വാൾ ഭൂമിക്കുമേൽ
വീശി. ഭൂമിയിലെ വിളവു കൊയ്യപ്പെടുകയും
ചെയ്തു.
17അപ്പോൾ സ്വർഗ്ഗത്തിലെ ദൈവാലയ
ത്തിൽനിന്നും മറ്റൊരു ദൂതൻ പുറത്തേക്കു വന്നു.
ആ ദൂതന്റെ കയ്യിലും ഒരു അരിവാൾ
ഉണ്ടായിരുന്നു. 18പിന്നീട് മറ്റൊരു ദൂതൻ യാഗ
പീഠത്തിൽനിന്നും വന്നു. ആ ദൂതന് തീയുടെ
മേൽ അധികാരം ഉണ്ടായിരുന്നു. ഈ ദൂതൻ
അരിവാൾ പിടിച്ച ദൂതനോട് വിളിച്ചു പറ
ഞ്ഞു, “മൂർച്ചയുള്ള അരിവാൾകൊണ്ട് ഭൂമി
യിലെ മുന്തിരിക്കുലകൾ കൊയ്തെടുക്കുക.
ഭൂമിയുടെ മുന്തിരിങ്ങകൾ നന്നായി വിളഞ്ഞി
രിക്കുന്നു.” 19ദൂതൻ ഭൂമിക്കു മുകളിലൂടെ തന്റെ
വാൾ വീശി. ദൂതൻ ഭൂമിയിലെ മുന്തിരി പറിച്ച്
ദൈവകോപത്തിന്റെ മുന്തിരിച്ചക്കിലേക്കിട്ടു.
20നഗരത്തിനു പുറത്ത് മുന്തിരിച്ചക്കിൽവച്ച്
അവ മെതിച്ചു. മുന്തിരിച്ചക്കിൽനിന്നും രക്തം
പ്രവഹിച്ചു. കുതിരത്തലകളോളം പൊക്കത്തിൽ
ഉയർന്നു തെറിച്ച അത് ഇരുനൂറുനാഴിക ദൂരം
പോയി.

### അവസാനത്തെ ബാധകൾ

15 അനന്തരം ഞാൻ സ്വർഗ്ഗത്തിൽ മറ്റൊരു
അത്ഭുതം കൂടി കണ്ടു. അത് മഹത്തും
അത്ഭുതകരവുമായിരുന്നു. ഏഴു ദുരിതങ്ങളു
മായി വരുന്ന ഏഴു ദൂതന്മാർ. ഈ ദുരിതങ്ങ
ൾക്കു ശേഷം ദൈവകോപം അവസാനിക്കു
മെന്നതിനാൽ അവ അവസാനത്തെ ദുരിതങ്ങ
ളാണ്.
2അഗ്നി കലർന്ന ഒരു സ്ഫടികസമുദ്രം പോ
ലെ ഒരു കാഴ്ച ഞാൻ കണ്ടു. മൃഗത്തിന്റെയും
അവന്റെ വിഗ്രഹത്തിന്റെയും അവന്റെ
പേരിന്റെ സംഖ്യയ്ക്കും മേൽ വിജയം നേടിയ
വർ സമുദ്രതീരത്തു നിൽക്കുന്നു. അവരുടെ കൈ
കളിൽ ദൈവം നൽകിയ വീണകളുണ്ടായി
രുന്നു. 3അവർ ദൈവദാസനായ മോശെയുടെ
യും കുഞ്ഞാടിന്റെയും ഗാനം പാടി:
“സർവ്വശക്തനും കർത്താവുമായ ദൈവമേ,
നിന്റെ പ്രവൃത്തികൾ മഹനീയവും അത്ഭുതക
രവുമാകുന്നു. രാഷ്ട്രങ്ങളുടെ രാജാവേ, നിന്റെ
വഴികൾ ശരിയും സത്യവുമാകുന്നു.
4കർത്താവേ, നിന്റെ നാമത്തെ എല്ലാവരും
ഭയക്കുകയും വാഴ്ത്തുകയും ചെയ്യും. ഏക
വിശുദ്ധൻ നീയാകുന്നു. എല്ലാ രാജ്യങ്ങളും
വന്ന് നിന്റെ മുമ്പിൽ നമസ്കരിക്കും കാരണം,
ശരിയായതു മാത്രമേ നീ ചെയ്യൂ എന്നതു വ്യക്ത
മാണ്.”
5ഇതിനു ശേഷം സ്വർഗ്ഗത്തിൽ ഒരു ദൈവാ
ലയം (ദൈവസാന്നിദ്ധ്യത്തിന്റെ വിശുദ്ധ
സ്ഥലം) * തുറന്നിരിക്കുന്നത് ഞാൻ കണ്ടു.
6ഏഴു ദുരിതങ്ങളും കൊണ്ടുവന്ന ദൂതന്മാർ ദൈ
വാലയത്തിൽനിന്നും പുറത്തുവന്നു. അവർ
വൃത്തിയുള്ള തിളങ്ങുന്ന ശണവസ്ത്രം ധരിച്ചി
രുന്നു. അവരുടെ മാറിൽ സുവർണ്ണകച്ച കെട്ടി
യിരുന്നു. 7അപ്പോൾ നാലു ജീവികളിലൊന്ന്
ഏഴു ദൂതന്മാർക്കും ഏഴു സ്വർണ്ണക്കലശങ്ങൾ
നൽകി. കലശങ്ങളിൽ എന്നെന്നും ജീവിക്കു
ന്നവനായ ദൈവത്തിന്റെ ക്രോധം നിറച്ചി
രുന്നു. 8ദൈവാലയമാകെ ദൈവമഹത്വത്തി
ന്റെയും ശക്തിയുടെയും പുക നിറഞ്ഞിരുന്നു.
ഏഴു ദൂതന്മാരുടെയും ഏഴു ദുരിതങ്ങളും അവ
സാനിക്കുംവരെ ആർക്കും ദൈവാലയത്തിൽ
പ്രവേശിക്കാനായില്ല.

### ദൈവകോപം നിറച്ച കലശങ്ങൾ

16 അപ്പോൾ ഞാൻ ദൈവാലയത്തിൽ
നിന്നൊരു ഗംഭീരസ്വരം കേട്ടു. അത് ഏഴു
ദൂതന്മാരോടും പറയുകയായിരുന്നു, “ചെന്ന്
ദൈവകോപത്തിന്റെ ഏഴ് കലശങ്ങൾ
ഭൂമിയുടെമേൽ ഒഴിക്കുക.”
2ആദ്യത്തെ ദൂതൻ പോയി. അവൻ തന്റെ
കലശം ഭൂമിയിലേക്കൊഴിച്ചു. അപ്പോൾ മൃഗ
ത്തിന്റെ മുദ്രയുള്ളവരും അതിന്റെ വിഗ്രഹ
ത്തെ നമസ്കരിക്കുന്നവരുമായ ആളുകൾക്ക്
വൃത്തികെട്ടതും വേദന നിറഞ്ഞതുമായ വ്രണങ്ങ
ളുണ്ടായി.
3രണ്ടാമത്തെ ദൂതൻ തന്റെ കലശം കടലി
ലേക്കൊഴിച്ചു. അപ്പോൾ കടൽ മരിച്ച മനുഷ്യ
ന്റെ രക്തം പോലെയായി. കടലിലെ സർവ്വ
ജീവജാലങ്ങളും ചത്തു.
4മൂന്നാമത്തെ ദൂതൻ തന്റെ കലശം നദികളി
ലേക്കും ജലധാരകളിലേക്കും ഒഴിച്ചു. നദികളും
ജലധാരകളും രക്തമായി. 5അപ്പോൾ ജലത്തി
ന്റെ ദൂതൻ ദൈവത്തോടു പറയുന്നതു ഞാൻ
കേട്ടു,
“ആകുന്നവനും എപ്പോഴും ആയിരിക്കുന്ന
വനും നീയാകുന്നു. പരിശുദ്ധൻ നീയാകുന്നു.
നിന്റെ ഈ വിധികളിൽ നീ നീതിമാനാകുന്നു.
6മനുഷ്യർ വിശുദ്ധരുടെയും പ്രവാചകരു
ടെയും രക്തം ചിന്തി; നീ അവർക്കു കുടിക്കാൻ
ഇപ്പോൾ രക്തം നൽകി. അവർ അതർഹി
ക്കുന്നു.”

7യാഗപീഠം ഇങ്ങനെ പറയുന്നതും ഞാൻ കേട്ടു,
“അതേ, സർവ്വശക്തനും കർത്താവുമായ
ദൈവമേ, നിന്റെ ന്യായവിധികൾ സത്യസ
ന്ധവും നീതിനിഷ്ഠവുമാകുന്നു.”
8നാലാമത്തെ ദൂതൻ തന്റെ കലശം സൂര്യ
നിലേക്കൊഴിച്ചു. ജനങ്ങളെ തീയിൽ കരിക്കാൻ

---

**മനുഷ്യപുത്രൻ** ദാനി,7:13-14 വരെ നോക്കുക. യേശു ഈ പേർ പലവട്ടം ഉപയോഗിച്ചിട്ടുണ്ട്.

**ദൈവസാന്നിദ്ധ്യത്തിന്റെ വിശുദ്ധസ്ഥലം** “സാക്ഷ്യകൂടാരം” എന്നർത്ഥം. പത്തു കല്പനകൾ വച്ചിരുന്ന വിശുദ്ധകൂടാരത്തിന്റെ ഉള്ളിലത്തെ മുറി. ദൈവവും ജനങ്ങളും തമ്മിലുള്ള കരാറിന്റെ സാക്ഷ്യമാണത്. അവിടെയാണ് ദൈവം തന്റെ ജന തയ്ക്കൊപ്പം വസിക്കുന്നത്. പുറ. 25:8-22 വായിക്കുക.

സൂര്യന് അധികാരം നൽകപ്പെട്ടു. 9ജനങ്ങൾ
കൊടുംതീയിൽ കഠിനമായി കരിഞ്ഞു. അവർ
ദൈവനാമത്തെ ശപിച്ചു. ഈ ദുരിതങ്ങൾക്കു
മേൽ നിയന്ത്രണമുള്ളത് ദൈവത്തിനു മാത്ര
മാണ്. എങ്കിലും അവർ മാനസാന്തരപ്പെടുക
യോ തങ്ങളുടെ ദൈവത്തെ മഹത്വപ്പെടുത്തു
കയോ ചെയ്തില്ല.

10അഞ്ചാമത്തെ ദൂതൻ തന്റെ കലശം മൃഗ
ത്തിന്റെ സിംഹാസനത്തിലേക്കൊഴിച്ചു. അ
പ്പോൾ മൃഗത്തിന്റെ രാജ്യം ഇരുട്ടിലായി. ജന
ങ്ങൾ വേദനകൊണ്ട് തങ്ങളുടെ നാക്ക് കടിച്ചു.
11ജനങ്ങൾ വ്രണങ്ങളിലെ വേദന സഹിക്കാൻ
വയ്യാതായപ്പോൾ സ്വർഗ്ഗസ്ഥനായ ദൈവത്തെ
ശപിച്ചു. എങ്കിലും അവർ മാനസാന്തരപ്പെടു
കയോ തങ്ങളുടെ ദുഷ്ചെയ്തികൾ നിർത്തു
കയോ ചെയ്തില്ല.

12ആറാമത്തെ ദൂതൻ തന്റെ കലശം യൂഫ്രാ
ത്തേസ് മഹാനദിയിലേക്കൊഴിച്ചു. നദിയിലെ
വെള്ളം വറ്റി വരണ്ടു. അത് കിഴക്കുനിന്നും
രാജാക്കന്മാർക്കു വരാൻ വഴിയൊരുക്കി.
13അപ്പോൾ തവളകളെപ്പോലിരുന്ന മൂന്ന് അശു
ദ്ധാത്മാക്കളെ ഞാൻ കണ്ടു. അവ മഹാസർപ്പ
ത്തിന്റെയും മൃഗത്തിന്റെയും വ്യാജപ്രവാച
കന്റെയും വായിൽനിന്നാണ് പുറത്തുവന്നത്.
14ഈ അശുദ്ധാത്മാക്കൾ ഭൂതങ്ങളുടെ ആത്മാക്ക
ളാണ്. വീര്യപ്രവൃത്തികൾക്കുള്ള ശക്തി അവർ
ക്കുണ്ട്. ഈ അശുദ്ധാത്മാക്കൾ ലോകം മുഴുവനു
മുള്ള രാജാക്കന്മാരിലേക്കു പുറപ്പെടുന്നു. സർവ്വ
ശക്തനായ ദൈവത്തിന്റെ മഹാദിവസ
ത്തിലെ യുദ്ധത്തിന് രാജാക്കന്മാരെ ഈ അശു
ദ്ധാത്മാക്കൾ സംഘടിപ്പിക്കുന്നു.

15ശ്രദ്ധിക്കൂ, ഞാനൊരു കള്ളനെപ്പോലെ
വരും. ഉണർന്നു തന്റെ വസ്ത്രങ്ങൾ സൂക്ഷിച്ചു
കൊണ്ടിരിക്കുന്നവന് സന്തോഷിക്കാം. എങ്കില
വനു നഗ്നനായി പോകേണ്ടിവരില്ല. ജനമദ്ധ്യ
ത്തിൽ അവനു ലജ്ജിക്കേണ്ടിവരില്ല."

16അപ്പോൾ, എബ്രായഭാഷയിൽ ഹർമ്മ
ഗെദ്ദോൻ എന്നു വിളിക്കപ്പെടുന്ന സ്ഥലത്ത്
അശുദ്ധാത്മാക്കൾ രാജാക്കന്മാരെ ഒരുമിച്ചു കൂട്ടി.

17ഏഴാമത്തെ ദൂതൻ തന്റെ കലശം വായു
വിലേക്കൊഴിച്ചു. അപ്പോൾ ദൈവാലയ
ത്തിലെ സിംഹാസനത്തിൽനിന്ന് ഒരു വലിയ
സ്വരം ഇങ്ങനെ പറഞ്ഞു, "അത് അവസാനി
ച്ചിരിക്കുന്നു" 18അപ്പോൾ അവിടെ മിന്നൽ
പിണരുകളും ശബ്ദകോലാഹലങ്ങളും ഇടിയും
ഒരു വലിയ ഭൂകമ്പവും ഉണ്ടായി. ഭൂമിയിൽ
മനുഷ്യർ നിലനിന്നുപോന്നതിനു ശേഷമുള്ള
ഏറ്റവും ഭീകരമായ ഭൂകമ്പമായിരുന്നു അത്.
19മഹാനഗരം മൂന്നായി പിളർന്നു. രാഷ്ട്രങ്ങ
ളിലെ നഗരങ്ങൾ നശിപ്പിക്കപ്പെട്ടു. മഹാ
ബാബിലോനിനെ ശിക്ഷിക്കാൻ ദൈവം മറ
ന്നില്ല. തന്റെ ക്രോധത്തിന്റെ വീഞ്ഞ് നിറഞ്ഞ
പാത്രം അവൻ നഗരത്തിനു നൽകി. 20എല്ലാ
ദ്വീപുകളും അപ്രത്യക്ഷമായി. ഒരു മലയും
അവശേഷിച്ചില്ല. 21ആകാശത്തുനിന്നും ഓരോ
റാത്തൽ ഭാരമുള്ള കല്ലായി കന്മഴ മനുഷ്യ
രുടെമേൽ പതിച്ചു. കന്മഴ എന്ന ദുരിതത്തെ
ച്ചൊല്ലി ജനങ്ങൾ ദൈവത്തെ ശപിച്ചു. അത്ര
ഭയ ങ്കരമായിരുന്നു ആ ദുരിതം.

### മൃഗത്തിന്മേലെ സ്ത്രീ

17 ഏഴു കലശമുള്ള ഏഴു ദൂതന്മാരിലൊ
രാൾ വന്ന് എന്നോടു സംസാരിച്ചു.
ദൂതൻ പറഞ്ഞു, "വരൂ, പ്രസിദ്ധമായ വേശ്യ
യ്ക്ക് ദൈവം എന്തു ശിക്ഷയാണു നൽകാൻ
പോകുന്നതെന്നു ഞാൻ നിനക്കു കാട്ടിത്തരാം.
നിരവധി ജലാശയങ്ങളുടെമേൽ ഇരിക്കുന്നവ
ളാണവൾ. 2ഭൂമിയിലെ രാജാക്കന്മാർ അവളു
മായി ലൈംഗികപാപം ചെയ്തു. അവളുടെ
ലൈംഗികപാപത്തിന്റെ വീഞ്ഞിന്റെ കുടി
യന്മാരായിത്തീർന്നു ഭൂമിയിലെ മനുഷ്യർ."

3ആ ദൂതൻ ആത്മാവിൽ എന്നെ ഒരു മരുഭൂമി
യിലേക്കു കൂട്ടിക്കൊണ്ടു പോയി. അവിടെ ഒരു
ചുവന്ന മൃഗത്തിന്റെമേൽ കയറിയിരിക്കുന്ന
ഒരു സ്ത്രീയെ ഞാൻ കണ്ടു. മൃഗത്തിന്റെ പുറ
ത്താകെ ദൈവദൂഷണപരമായ പേരുകൾ എഴു
തിയിരുന്നു. മൃഗത്തിന് ഏഴു തലയും പത്തു
കൊമ്പും ഉണ്ടായിരുന്നു. 4അവൾ ധൂമ്രവർ
ണ്ണവും ചുവപ്പും വസ്ത്രങ്ങളണിഞ്ഞിരുന്നു.
സ്വർണ്ണാഭരണങ്ങളും മുത്തുകളും രത്നങ്ങളും
കൊണ്ട് അവൾ വിഭൂഷിതയായിരുന്നു. ഒരു
സ്വർണ്ണപാത്രം അവളുടെ കയ്യിലുണ്ടായിരുന്നു.
വെറുപ്പുളവാക്കുന്ന വസ്തുക്കളും അവളുടെ
ലൈംഗികപാപങ്ങളുടെ അശുദ്ധിയും അതിൽ
നിറഞ്ഞിരുന്നു. 5അവളുടെ നെറ്റിത്തടത്തിൽ
ഒരു നാമം എഴുതിയിരുന്നു. അതിന് ഒരു നിഗൂ
ഢാർത്ഥമുണ്ടായിരുന്നു. ഇങ്ങനെയാണ് എഴുതി
യിരുന്നത്:

മഹാബാബിലോൻ
വേശ്യകളുടെയും ഭൂമിയിലെ
മ്ലേച്ഛതകളുടെയും മാതാവ്.

6ആ സ്ത്രീ മദ്യപിച്ചിരുന്നുവെന്ന് ഞാൻ
കണ്ടു. ദൈവത്തിന്റെ വിശുദ്ധരുടെ രക്തമാണ
വൾ കുടിച്ചിരുന്നത്. യേശുവിൽ തങ്ങളുടെ
വിശ്വാസത്തെപ്പറ്റി പറഞ്ഞവരുടെ രക്തമാണ
വൾ കുടിച്ചത്.

അവളെ കണ്ടപ്പോൾ ഞാൻ പൂർണ്ണമായും
ഞെട്ടിപ്പോയി. 7അപ്പോൾ ദൂതൻ എന്നോടു
പറഞ്ഞു,"എന്താണു നീ ഞെട്ടുന്നത്? ഈ സ്ത്രീ
യുടെയും അവൾ സവാരി ചെയ്യുന്ന, ഏഴു
തലയും പത്തു കൊമ്പുമുള്ള ഈ മൃഗത്തി
ന്റെയും നിഗൂഢാർത്ഥം ഞാൻ നിന്നോടു
പറയാം. 8നീ കണ്ട മൃഗം ഒരിക്കൽ ജീവിച്ചിരുന്നു.
എന്നാൽ ഇപ്പോൾ ജീവിക്കുന്നില്ല. എന്നാൽ
അത് അടിത്തട്ടില്ലാത്ത ഗർത്തത്തിൽനിന്നും
വീണ്ടും വന്ന് നശിക്കും. മൃഗത്തെ കാണുമ്പോൾ
ഭൂവാസികൾ വിസ്മയിക്കും. കാരണം, അത്
ഉണ്ടായിരുന്നു, ഇപ്പോൾ ഇല്ല, ഇനി ഉണ്ടാകും.
ലോകാരംഭം മുതൽ ജീവന്റെ പുസ്തകത്തിൽ
പേരു എഴുതപ്പെടാത്തവരാണ് ആ മനുഷ്യർ.

9"ഇതു മനസ്സിലാക്കാൻ നിനക്കു ജ്ഞാന
മുള്ള മനസ്സു വേണം. മൃഗത്തിന്റെ ഏഴു തല
കൾ ആ സ്ത്രീ ഇരിക്കുന്ന ഏഴു പർവ്വതങ്ങ
ളാണ്. അവർ ഏഴു രാജാക്കന്മാരുമാണ്. 10രാജാ
ക്കന്മാരിൽ അഞ്ചുപേർ മരണമടഞ്ഞു. രാജാക്ക
ന്മാരിൽ ഒരാൾ ഇപ്പോഴും ജീവിക്കുന്നു. അവസാ
നത്തെ രാജാവ് വരികയായി. അവൻ വരു
മ്പോൾ കുറച്ചുനേരം മാത്രമേ തങ്ങുകയുള്ളൂ.
11ഒരിക്കൽ ജീവിച്ചിരുന്നതും ഇപ്പോൾ ജീവിക്കാ
ത്തതും ആയ മൃഗം ഇപ്പോൾ എട്ടാമത്തെ രാജാ
വാണ്. ഈ എട്ടാമത്തെ രാജാവും ആദ്യത്തെ
ഏഴു രാജാക്കന്മാരിൽ ഉൾപ്പെട്ടതാണ്. അവനും
നശിപ്പിക്കപ്പെടും.

12"നീ കാണുന്ന പത്തു കൊമ്പുകൾ പത്തു
രാജാക്കന്മാരാണ്. അവർ ഇതുവരെ തങ്ങളുടെ
രാജ്യത്തിൽ ഭരണം നടത്തിയിട്ടില്ല. എന്നാൽ

മൃഗത്തോടൊപ്പം ഒരു മണിക്കൂർ ഭരിക്കാനുള്ള
അധികാരം ഇവർക്കു ലഭിക്കും. 13ഈ പത്തു
രാജാക്കന്മാർക്കും ഒരേ മനസ്സാണ്. അവർ തങ്ങ
ളുടെ ശക്തിയും അധികാരവും മൃഗത്തിനു നൽ
കും.14അവർ കുഞ്ഞാടിനെതിരെ യുദ്ധം ചെയ്യും.
എന്നാൽ രാജാക്കന്മാരുടെ രാജാവും പ്രഭുക്ക
ന്മാരുടെ കർത്താവുമായ കുഞ്ഞാട് അവരെ
തോല്പിക്കും. അവൻ തന്റെ തെരഞ്ഞെടുത്ത
വിശ്വാസികളായ ശിഷ്യന്മാരും വിളിക്കപ്പെട്ട
വരും മൂലം അവരെ തോല്പിക്കും."

15അപ്പോൾ ദൂതൻ എന്നോടു പറഞ്ഞു, "ആ
വേശ്യയിരിക്കുന്ന ജലാശയം നീ കണ്ടു. അതു
ലോകത്തിലെ വിവിധ രാഷ്ട്രങ്ങളും ജനത
കളും വംശങ്ങളും ഭാഷകളുമാകുന്നു. 16നീ കണ്ട
മൃഗവും പത്തു കൊമ്പുകളും (പത്തു രാജാക്ക
ന്മാർ) വേശ്യയെ വെറുക്കും. അവർ അവൾക്കു
ള്ളതെല്ലാം എടുത്ത് അവളെ നഗ്നയായി
ഉപേക്ഷിക്കും. അവർ മാംസം തിന്നുകയും തീയി
ലിട്ട് എരിക്കുകയും ചെയ്യും. 17അവന്റെ പദ്ധ
തി നിറവേറ്റുന്നതിന് ദൈവം ഈ ആഗ്രഹം
അവരുടെ മനസ്സിൽ വച്ചു. മൃഗത്തിന് ഭരിക്കാൻ
തങ്ങളുടെ അധികാരം നൽകാൻ അവർ സമ്മ
തിച്ചു. ദൈവഹിതം നിറവേറ്റപ്പെടുംവരെ
അവർ ഭരിക്കും. 18ഭൂമിയിലെ രാജാക്കന്മാരെ ഭരി
ക്കുന്ന മഹാനഗരമാണു നീ കണ്ട സ്ത്രീ."

### ബാബിലോൻ നശിപ്പിക്കപ്പെട്ടു

18 അപ്പോൾ മറ്റൊരു ദൂതൻ സ്വർഗ്ഗത്തിൽ
നിന്നും ഇറങ്ങിവരുന്നതു ഞാൻ കണ്ടു.
ആ ദൂതന് വളരെ ശക്തിയുണ്ട്. ദൂതന്റെ മഹ
ത്വം ഭൂമിയെ പ്രകാശമാനമാക്കി. 2ദൂതൻ ഗംഭീര
സ്വരത്തോടെ ആക്രോശിച്ചു.

"അവൾ നശിപ്പിക്കപ്പെട്ടു! മഹാബാബി
ലോൻ നശിപ്പിക്കപ്പെട്ടു! അവൾ ഭൂതങ്ങളുടെ
വീടായിരിക്കുന്നു. എല്ലാ അശുദ്ധാത്മാക്കളു
ടെയും വീടുമായി, എല്ലാത്തരത്തിലുള്ള നീച
മായ പക്ഷികളുടെയും താവളമായിരിക്കുന്നു
അവൾ. അവൾ അശുദ്ധവും നിന്ദ്യവുമായ മൃഗ
ങ്ങളുടെയും നഗരമായിരിക്കുന്നു.

3ഭൂമിയിലെ എല്ലാ ജനവും അവളുടെ വ്യഭി
ചാരത്തിന്റെ വീഞ്ഞും ദൈവകോപത്തിന്റെ
വീഞ്ഞും കുടിച്ചു. ഭൂമിയിലെ രാജാക്കന്മാർ
അവളുമായി വ്യഭിചരിച്ചു, അവളുടെ കാമ
ചാപല്യങ്ങളുടെ സമ്പത്തുകൊണ്ട് ലോകത്തി
ലെ വ്യാപാരികൾ സമ്പന്നരായി."

4അപ്പോൾ ഞാൻ സ്വർഗ്ഗത്തിൽനിന്നും
മറ്റൊരു ശബ്ദം കൂടി കേട്ടു:

"എന്റെ ജനമേ, ആ നഗരത്തിൽനിന്നും പുറ
ത്തു വരിക, അവളുടെ പാപങ്ങളിൽ നിങ്ങൾ
പങ്കാളികളാകാതിരിക്കുക. എങ്കിൽ നിങ്ങൾക്ക
വളുടെമേൽ വരാൻ പോകുന്ന ബാധകളൊന്നും
പങ്കുവയ്ക്കേണ്ടിവരില്ല.

5ആ നഗരത്തിന്റെ പാപങ്ങൾ സ്വർഗ്ഗ
ത്തോളം ഉയരത്തിൽ കൂമ്പാരം കൂട്ടിയിരിക്കുന്നു.
അവളുടെ കുറ്റങ്ങൾ ദൈവം ക്ഷമിച്ചിട്ടില്ല.

6അവൾ മറ്റുള്ളവർക്കു നൽകുന്നത് ആ നഗര
ത്തിനു നൽകുക. അവളുടെ ചെയ്തികൾക്ക്
ഇരട്ടിയോളം പ്രതിഫലം കൊടുക്കുക. അവൾ
മറ്റുള്ളവർക്കായി തയ്യാറാക്കിയ വീഞ്ഞിന്റെ
ഇരട്ടിവീര്യമുള്ള വീഞ്ഞ് അവൾക്കായി ഒരു
ക്കുക.

7അവൾ സ്വയം മഹത്വപ്പെടുത്തുകയും
ആഢംബരത്തോടെ ജീവിയ്ക്കുകയും ചെയ്തു.
അത്രയും തന്നെ കഷ്ടവും ദു:ഖവും അവൾക്കു
നൽകുക. അവൾ സ്വയം പറയുന്നു, ഞാൻ
എന്റെ സിംഹാസനത്തിലിരിക്കുന്ന രാജ്ഞി
യാണ്. ഞാനൊരു വിധവയല്ല, ഞാനൊരി
ക്കലും ദു:ഖിതയാവില്ല.

8അതിനാൽ മരണം, കരച്ചിൽ, മഹാവിശപ്പ്,
എന്നീ ബാധകൾ ഒരു ദിവസം തന്നെ അവളെ
പിടികൂടും. അവൾ തീയിൽ എരിയും. കാരണം,
അവളെ വിധിക്കുന്ന കർത്താവായ ദൈവം
അതിശക്തനാകുന്നു."

9"അവളുമായി വ്യഭിചരിച്ചവരും അവളുടെ
സമ്പത്തു പങ്കുവച്ചവരുമായ ഭൂമിയിലെ രാജാ
ക്കന്മാർ അവൾ എരിയുന്നതിൽനിന്നുള്ള പുക
കാണും. അപ്പോൾ ആ രാജാക്കന്മാർ അവളുടെ
മരണത്തിൽ കരഞ്ഞ് ദു:ഖിതരാകും. 10അവളുടെ
കഷ്ടത്തിൽ അവർ ഭയന്ന് അകന്നു നിൽക്കും.
രാജാക്കന്മാർ പറയും

"ദുരിതം! ദുരിതം! മഹാനഗരമേ, ശക്തമായ
ബാബിലോൻ നഗരമേ! ഒരു മണിക്കൂറിൽ
നിന്റെ ശിക്ഷ നടപ്പായി!"

11"ഭൂമിയിലെ വ്യാപാരികളും അവരുടെ മര
ണത്തിൽ കരയുകയും ദു:ഖിയ്ക്കുകയും ചെ
യ്യും. എന്തെന്നാൽ അവരുടെ സാധനങ്ങൾ
വാങ്ങാൻ ആരും ഉണ്ടാവില്ല. 12സ്വർണ്ണം,
വെള്ളി, രത്നങ്ങൾ, മുത്തുകൾ, രക്താംബരങ്ങൾ,
ധൂമ്രവസ്ത്രം, പട്ട്, ചെമ്പട്ട്, വിലകൂടിയ സുഗ
ന്ധവർഗ്ഗങ്ങൾ, സുഗന്ധ തടി, ആനക്കൊമ്പു
കൊണ്ടുണ്ടാക്കിയ സകലവിധ സാധനങ്ങളും
ഓട്, ഇരുമ്പ്, മാർബിൾ എന്നിവയിലുണ്ടാ
ക്കിയ സാധനങ്ങളും അവർ വിറ്റിരുന്നു. 13കൂടാ
തെ കുറുവാ, സുഗന്ധ വ്യജ്ഞനങ്ങൾ, ധൂപ
വർഗ്ഗം, കുന്തിരിക്കം, മൂര്, സുഗന്ധതൈലങ്ങൾ,
വീഞ്ഞ്, എണ്ണ, നേർത്ത ധാന്യമാവ്, ഗോതമ്പ്,
ആടുമാടുകൾ, കുതിരകൾ, രഥങ്ങൾ, മാനുഷ
ശരീരങ്ങൾ, മാനുഷപ്രാണൻ, എന്നിവയും
അവരുടെ വ്യാപാര സാധനങ്ങളായിരുന്നു.

14"ബാബിലോൺ, നീ ആഗ്രഹിച്ച നല്ല
സാധനങ്ങൾ നഷ്ടമായിരിക്കുന്നു. നിന്റെ
സമ്പന്നവും ആകർഷകവുമായ സാധനങ്ങൾ
അപ്രത്യക്ഷമായിരിക്കുന്നു. ഇനിയും നിനക്ക്
ആ സാധനങ്ങൾ ലഭിക്കില്ല."

15"വ്യാപാരികൾ അവളുടെ കഷ്ടത്തിൽ ഭയ
ക്കുകയും അകന്നു നിൽക്കുകയും ചെയ്യും. ഇവർ
അവൾക്ക് സാധനങ്ങൾ വിറ്റ് ധനികരായവ
രാണ്. അവർ ദു:ഖിക്കുകയും കരയുകയും
ചെയ്യും. 16അവർ പറയും:

'ദുരിതം! മഹാനഗരത്തിന് എത്ര ദുരിതമായ
അവസ്ഥ! അവൾ നേർത്ത വസ്ത്രങ്ങളും ധൂമ്ര
വും ചെങ്കുപ്പായങ്ങളും അണിഞ്ഞിരുന്നു. സ്വർ
ണ്ണവും രത്നങ്ങളും മുത്തുകളുംകൊണ്ട് അവൾ
തിളങ്ങി

17ഈ മുഴുവൻ സമ്പത്തും ഒരു മണിക്കൂറിൽ
നശിപ്പിക്കപ്പെട്ടിരിക്കുന്നു!'

"എല്ലാ കപ്പിത്താന്മാരും എല്ലാ കപ്പൽ യാത്ര
ക്കാരും നാവികരും കടലിലെ എല്ലാ വ്യാപാരി
കളും അവളിൽനിന്ന് അകന്നുനിന്നു. 18അവൾ
എരിയുന്നതിന്റെ പുക കണ്ടു. അവർ ഉച്ച
ത്തിൽ പറഞ്ഞു, 'ഇതുപോലൊരു മഹാനഗരം
വേറെയുണ്ടായിരുന്നില്ല!' 19അവർ തലയിൽ
പൊടിവാരിയിട്ടു. അവർ ദു:ഖിച്ചുകരയുകയും
ഉച്ചത്തിൽ വിലപിച്ചു പറയുകയും ചെയ്തു:

'ദുരിതം, ദുരിതം, മഹാനഗരമേ കടലിൽ കപ്പ
ലുകളുള്ളവർ അവളുടെ സമ്പത്തുകൊണ്ടു
ധനികരായി. പക്ഷേ അവൾ ഒരു മണിക്കൂറു
കൊണ്ട് തകർക്കപ്പെട്ടു!

20ഓ! സ്വർഗ്ഗമേ ഇതിനാൽ സന്തോഷിക്കു
വിൻ! ദൈവത്തിന്റെ വിശുദ്ധരേ, അപ്പൊസ്ത
ലന്മാരേ, പ്രവാചകരേ സന്തോഷിപ്പിൻ!
അവൾ നിങ്ങളോടു ചെയ്തവയുടെ അടി
സ്ഥാനത്തിൽ ദൈവം അവളെ ശിക്ഷിച്ചി
രിക്കുന്നു.'''
21ശക്തനായ ഒരു ദൂതൻ ഒരു വലിയ പാറ
യെടുത്തു. അതൊരു വലിയ തിരികല്ലിനോളം
വലുതായിരുന്നു. ദൂതൻ കല്ല് സമുദ്രത്തിലേക്കെ
റിഞ്ഞുകൊണ്ടു പറഞ്ഞു
“അങ്ങനെയാണ് ബാബിലോൻനഗരം വലി
ച്ചെറിയപ്പെടുക. പിന്നീട് നഗരം അവശേഷി
ക്കില്ല.
22വീണ വായിക്കുന്നവരുടെയും പുല്ലാങ്കുഴൽ,
കാഹളം എന്നിവ വായിക്കുന്ന സംഗീതജ്ഞരു
ടെയും സംഗീതം നിന്നിൽ മുഴങ്ങുകയില്ല. ഒരു
കരകൗശലശില്പിയും ഇനി നിന്നിൽ കാണപ്പെ
ടുകയില്ല. തിരികല്ലിന്റെ ശബ്ദം നിന്നിൽ
ഇനി കേൾക്കില്ല.
23ഒരു വിളക്കിന്റെ പ്രകാശം നിന്നിലിനി
തെളിയുകയില്ല. വധൂവരന്മാരുടെ ശബ്ദം
നിന്നിലിനി കേൾക്കില്ല. നിന്റെ വ്യാപാരികൾ
ലോകത്തിലെ ഏറ്റവും മഹാന്മാരായിരുന്നു.
ജനതയെല്ലാം നിന്റെ മായാജാലത്താൽ വഞ്ചി
തരായി.
24പ്രവാചകരുടെയും ദൈവത്തിന്റെ വിശു
ദ്ധരുടെയും ഭൂമിയിൽ കൊല്ലപ്പെട്ട എല്ലാവരു
ടെയും രക്തത്തിന് അവളാണുത്തരവാദി.”

## സ്വർഗ്ഗവാസികൾ ദൈവത്തെ സ്തുതിക്കുന്നു

19 അതിനുശേഷം സ്വർഗ്ഗത്തിൽ വലി
യോരു ജനക്കൂട്ടത്തിന്റേതുപോലെ
വലിയ ശബ്ദം ഞാൻ കേട്ടു. അവർ പറയു
കയായിരുന്നു:
“ഹല്ലെലൂയ്യാ! വിജയവും മഹത്വവും ശക്തി
യും നമ്മുടെ ദൈവത്തിന്റേതാകുന്നു.
2അവന്റെ വിധികൾ സത്യസന്ധവും ന്യായ
യുക്തവുമാകുന്നു. മഹാവേശ്യാസ്ത്രീയെ നമ്മു
ടെ ദൈവം ശിക്ഷിച്ചു. വേശ്യാവൃത്തി വഴി
ഭൂമിയെ ദുഷിപ്പിച്ചവളാണവൾ. തന്റെ ദാസ
ന്മാരുടെ രക്തത്തിന് ദൈവം ആ വേശ്യയെ
ശിക്ഷിച്ചിരിക്കുന്നു.”
3അവൻ ഒരിക്കൽ കൂടി പറഞ്ഞു:
“ഹല്ലെലൂയ്യാ! അവൾ എരിയുന്നതിന്റെ
പുക എന്നെന്നും ഉയർന്നുകൊണ്ടിരിക്കും.”
4അപ്പോൾ ഇരുപത്തിനാലു മൂപ്പന്മാരും
നാലു ജീവനുള്ള ജന്തുക്കളും നമസ്കരിച്ചു.
അവർ സിംഹാസനസ്ഥനായ ദൈവത്തെ
സ്തുതിച്ചു. അവർ പറഞ്ഞു
“ആമേൻ, ഹല്ലെലൂയ്യാ!”
5അപ്പോൾ സിംഹാസനത്തിൽനിന്നൊരു
ശബ്ദം വന്നു
“ദൈവത്തെ സേവിക്കുന്ന നിങ്ങളെല്ലാം
നമ്മുടെ ദൈവത്തെ സ്തുതിക്കുക! ദൈവത്തെ
ആദരിക്കുന്ന ചെറിയവരും വലിയവരുമായ
നിങ്ങൾ നമ്മുടെ ദൈവത്തെ സ്തുതിക്കുക!”
6അപ്പോൾ വലിയൊരു ജനക്കൂട്ടത്തിന്റെ
ആരവംപോലെ ഞാൻ കേട്ടു. അതു ജല
പ്രവാഹംപോലെയും ശക്തിയായ ഇടിമുഴക്കം
പോലെയുമായിരുന്നു. ആളുകൾ ഇങ്ങനെ പറ
യുകയായിരുന്നു
“ഹല്ലെലൂയ്യാ! നമ്മുടെ കർത്താവും സർവ്വ
ശക്തനുമായ ദൈവം ഭരിക്കുന്നു.
7നമുക്ക് ആഹ്ളാദിച്ചുല്ലസിച്ച് ദൈവത്തെ
മഹത്വപ്പെടുത്താം! കുഞ്ഞാടിന്റെ വിവാഹം
അടുത്തിരിക്കുന്നതിനാൽ ദൈവത്തെ മഹത്വ
പ്പെടുത്തുക. അവന്റെ മണവാട്ടി സ്വയം ഒരു
ങ്ങിക്കഴിഞ്ഞു.
8അവൾക്കു ധരിക്കാൻ നൽകപ്പെട്ട നേർത്ത
ശണവസ്ത്രമാകട്ടെ തിളക്കമേറിയതും ശുദ്ധവു
മായിരുന്നു.”
(ദൈവത്തിന്റെ വിശുദ്ധരുടെ സൽപ്രവർ
ത്തികളാണ് നേർത്ത ശണവസ്ത്രം അർത്ഥമാ
ക്കുന്നത്.)
9അപ്പോൾ ദൂതൻ എന്നോടു പറഞ്ഞു, “ഇതെ
ഴുതുക: കുഞ്ഞാടിന്റെ വിവാഹസദ്യയ്ക്ക് ക്ഷ
ണിക്കപ്പെട്ടവർ അനുഗൃഹീതർ!” അപ്പോൾ
ദൂതൻ പറഞ്ഞു, “ഇതു ദൈവത്തിന്റെ സത്യ
വചനങ്ങളാകുന്നു.”
10അനന്തരം ഞാൻ ദൂതനെ നമസ്കരിക്കു
വാൻ അവന്റെ പാദത്തിങ്കൽ മുട്ടുകുത്തി.
പക്ഷേ ദൂതൻ എന്നോടു പറഞ്ഞു, “എന്നെ
നമസ്കരിക്കരുത്! ഞാൻ നിന്നെപ്പോലെയും
നിന്റെ സഹോദരന്മാരെപ്പോലെയും യേശുവി
നെക്കുറിച്ച് സാക്ഷ്യം നൽകുന്ന ഒരു ദാസ
നാണ്. അതുകൊണ്ട് ദൈവത്തെ നമസ്കരി
ക്കുക. എന്തെന്നാൽ പ്രവചനത്തിന്റെ
ആത്മാവ് യേശുവിന്റെ സത്യമാണല്ലോ.”

## വെള്ളക്കുതിരപ്പുറത്തെ യാത്രികൻ

11അപ്പോൾ സ്വർഗ്ഗം തുറന്നത് ഞാൻ കണ്ടു.
അവിടെ എനിക്കു മുമ്പിൽ ഒരു വെള്ളക്കു
തിരയുണ്ടായിരുന്നു. അതിന്മേൽ സവാരി
ചെയ്യുന്നവൻ വിശ്വസ്തനെന്നും സത്യവാ
നെന്നും വിളിക്കപ്പെട്ടിരുന്നു. അവൻ നീതി
പൂർവ്വം വിധിക്കുകയും യുദ്ധം ചെയ്യുകയും
ചെയ്യുന്നു. 12അവന്റെ കണ്ണുകൾ കത്തുന്ന തീ
പോലെയായിരുന്നു. അവന്റെ തലയിൽ അന
വധി കിരീടങ്ങളുണ്ടായിരുന്നു. അവന്റെമേൽ
ഒരു പേര് എഴുതപ്പെട്ടിരുന്നുവെങ്കിലും അതെ
ന്തെന്ന് അവനു മാത്രമേ അറിയാമായിരുന്നുള്ളൂ.
മറ്റാർക്കും ആ പേരറിയുമായിരുന്നില്ല. 13രക്ത
ത്തിൽ മുക്കിയ ഒരു നീളൻ കുപ്പായം അവൻ
ധരിച്ചിരുന്നു. ദൈവവചനം എന്നായിരുന്നു
അവന്റെ നാമം. 14സ്വർഗ്ഗത്തിലെ സേനകൾ
വെള്ളക്കുതിരപ്പുറത്ത് അവനെ പിന്തുടർന്നി
രുന്നു. നേർത്തതും വെളുത്തതും വൃത്തിയുള്ളതു
മായ ശണവസ്ത്രം അവർ ധരിച്ചിരുന്നു. 15അ
വന്റെ വായിൽനിന്ന് മൂർച്ചയേറിയ വാൾ
പുറത്തേക്കുവരുന്നു. ഈ വാൾകൊണ്ടാണ്
അവൻ രാഷ്ട്രങ്ങളെ തോല്പിക്കുക. അവൻ ഒരു
ഇരുമ്പുവടി ഉപയോഗിച്ച് രാജ്യങ്ങളെ ഭരിക്കും.
സർവ്വശക്തനായ ദൈവത്തിന്റെ ഭീകരമായ
കോപത്തിന്റെ മുന്തിരിച്ചക്കിൽ അവൻ
മുന്തിരി പിഴിഞ്ഞെടുക്കും. 16അവന്റെ കുപ്പാ
യത്തിലും തുടയിലും ഈ നാമം എഴുതിയി
രുന്നു:

രാജാക്കന്മാരുടെ രാജാവും
പ്രഭുക്കന്മാരുടെ പ്രഭുവും.

17അപ്പോൾ ഒരു ദൂതൻ സൂര്യനിൽ നിൽക്കു
ന്നതു ഞാൻകണ്ടു. ദൂതൻ അത്യുച്ചത്തിൽ ആകാ
ശത്തു പറക്കുന്ന മുഴുവൻ പക്ഷികളോടുമായി
പറഞ്ഞു, “ദൈവത്തിന്റെ മഹാതിരുവത്താഴ
ത്തിനായി കൂടിവരിക. 18രാജാക്കന്മാരുടെയും
സേനാധിപന്മാരുടെയും പ്രസിദ്ധരുടെയും

മാംസം കഴിക്കുന്നതിനായി വരിക. കുതിരകളു
ടെയും, കുതിരയുടെമേൽ സവാരി ചെയ്യുന്ന
വരുടെയും സ്വതന്ത്രർ, അടിമകൾ, ചെറിയ
വൻ, വലിയവൻ എന്നിവരടക്കം എല്ലാ മനുഷ്യ
രുടെയും മാംസം ഭക്ഷിക്കാൻ വരിക."

19അപ്പോൾ ഞാൻ മൃഗത്തെയും ഭൂമിയിലെ
രാജാക്കന്മാരെയും കണ്ടു. അവരുടെ സൈന്യ
ങ്ങൾ കുതിരസവാരിക്കാരനോടും അവൻെറ
സൈന്യത്തോടും യുദ്ധം ചെയ്യാൻ ഒന്നിച്ചു
കൂടി. 20പക്ഷേ മൃഗം പിടിക്കപ്പെട്ടു. വ്യാജപ്രവാ
ചകനും പിടിക്കപ്പെട്ടു. മൃഗത്തിനുവേണ്ടി വീര്യ
പ്രവൃത്തികൾ ചെയ്തവനായിരുന്നു ആ വ്യാജ
പ്രവാചകൻ. മൃഗത്തിൻെറ അടയാളമുള്ളവരും
അവൻെറ വിഗ്രഹത്തെ നമസ്കരിക്കുന്നവരു
മായവരെ വഞ്ചിക്കാനാണ് വ്യാജപ്രവാചകൻ
ഈ അത്ഭുതങ്ങൾ പ്രവർത്തിച്ചത്. ഗന്ധകം
എരിയുന്ന തീത്തടാകത്തിലേക്ക് വ്യാജപ്രവാ
ചകനും മൃഗവും ജീവനോടെ എറിയപ്പെട്ടു.
21അവരുടെ സൈന്യങ്ങൾ കുതിരക്കാരൻെറ വാ
യിൽനിന്നും വന്ന വാളിനാൽ കൊല്ലപ്പെട്ടു.
പക്ഷികളെല്ലാം വയറു നിറയെ ഈ ശരീരങ്ങൾ
തിന്നു.

## ആയിരം വർഷം

20 സ്വർഗ്ഗത്തിൽനിന്നൊരു ദൂതൻ ഇറങ്ങി
വരുന്നതു ഞാൻ കണ്ടു. അടിത്തട്ടില്ലാത്ത
ഗർത്തത്തിലേക്കുള്ള താക്കോൽ ദൂതൻെറ കയ്യി
ലുണ്ടായിരുന്നു. ദൂതൻെറ കയ്യിൽ ഒരു വലിയ
ചങ്ങലയുമുണ്ടായിരുന്നു. 2ദൂതൻ മഹാസർപ്പ
ത്തെയും പിടിച്ചിരുന്നു. പുരാതന സർപ്പം-
അവൻ സാത്താൻ അഥവാ പിശാചും ആണ്.
ദൂതൻ അവനെ ആയിരം വർഷം ചങ്ങലയിൽ
ബന്ധിച്ചു. 3മഹാസർപ്പത്തെ അടിത്തട്ടില്ലാത്ത
ഗർത്തത്തിലേക്കെറിഞ്ഞു. ദൂതൻ എന്നിട്ട് ഗർ
ത്തം അടച്ച് തഴുതിട്ടു. ആയിരം വർഷത്തേക്ക്
ഭൂമിയിലെ മനുഷ്യരെ മഹാസർപ്പം വഞ്ചിക്കാ
തിരിക്കാനാണവൻ അങ്ങനെ ചെയ്തത്.
ആയിരം വർഷങ്ങൾക്കുശേഷം അല്പനേരത്തേ
ക്കു മഹാസർപ്പം സ്വതന്ത്രനാക്കപ്പെടും.

4അപ്പോൾ ഏതാനും സിംഹാസനങ്ങളിന്മേൽ
കുറെപ്പേർ ഇരിക്കുന്നതു ഞാൻ കണ്ടു. ന്യായം
വിധിക്കാൻ അവർക്കു അധികാരം കൊടുത്തി
രുന്നു. യേശുവിൻെറ സത്യത്തോടും ദൈവവച
നത്തോടും വിശ്വസ്തരായിരുന്നതുകൊണ്ട് തല
മുറിക്കപ്പെട്ടവരുടെ ദേഹികളെയും ഞാൻ
കണ്ടു. അവർ മൃഗത്തെയോ അവൻെറ വിഗ്രഹ
ത്തെയോ നമസ്കരിച്ചിരുന്നില്ല. നെറ്റിയിലോ
കയ്യിലോ മൃഗത്തിൻെറ അടയാളം അവർ സ്വീ
കരിച്ചിരുന്നില്ല. അവർ വീണ്ടും ജീവിക്കുകയും
ക്രിസ്തുവിനോടൊത്ത് ആയിരം വർഷം വാണ
രുളുകയും ചെയ്തു. 5(മരിച്ച മറ്റുള്ളവർ ആയിരം
വർഷം കഴിയുവോളം വീണ്ടും ജീവിച്ചതേ
യില്ല.) അത് മരിച്ചവരുടെ ആദ്യത്തെ ഉയിർ
ത്തെഴുന്നേല്പായിരുന്നു. 6ഈ ആദ്യത്തെ ഉയിർ
ത്തെഴുന്നേല്പിൽ പങ്കു പറ്റിയ ഏവരും അനുഗൃ
ഹീതരും വിശുദ്ധരും ആണ്. രണ്ടാമത്തെ മരണ
ത്തിന് ആ ആളുകളുടെമേൽ യാതൊരധികാ
രവുമില്ല. അവർ ദൈവത്തിൻെറയും ക്രിസ്തു
വിൻെറയും പുരോഹിതരായിരിക്കും. അവർ
അവനോടൊപ്പം ആയിരം വർഷം ഭരിക്കും.

## സാത്താൻെറ പരാജയം

7ആയിരം വർഷം പൂർത്തിയായിക്കഴിയു
മ്പോൾ അടിത്തട്ടില്ലാത്ത ഗർത്തത്തിൽ തട
വിൽ കിടക്കുന്ന സാത്താൻ മോചിതനാകും.
8സാത്താൻ ഭൂമിയെയാകെ-ഗോഗ് മാഗോഗ്
മുതലായ രാഷ്ട്രങ്ങളെ വഞ്ചിക്കാൻ പുറ
പ്പെടും. അവൻ ജനങ്ങളെ യുദ്ധത്തിനു സജ്ജ
മാക്കും. കടൽപ്പുറത്തെ മണൽത്തരികൾ
പോലെ അനേകം പേർ ഉണ്ടാകും. 9സാത്താ
ൻെറ സൈന്യം ഭൂമി മുറിച്ചുകടന്ന് ദൈവത്തി
ൻെറയാൾക്കാർ വസിക്കുന്ന സങ്കേതത്തിനും
ദൈവം സ്നേഹിക്കുന്ന നഗരത്തിനും ചുറ്റിൽ
ഒത്തു കൂടി. പക്ഷേ സ്വർഗ്ഗത്തിൽനിന്നു വന്ന
അഗ്നി സാത്താൻെറ സൈന്യത്തെ നശി
പ്പിച്ചു. 10ആ ജനങ്ങളെ വഞ്ചിച്ച പിശാച്
മൃഗത്തോടും വ്യാജപ്രവാചകനോടുമൊപ്പം
ഗന്ധകം എരിയുന്ന തീയിലേക്കെറിയപ്പെട്ടു.
അവിടെയവർ എന്നെന്നേക്കും രാപ്പകൽ പീഡി
പ്പിക്കപ്പെടും.

## ഭൂമിയിലെ ജനത വിധിയ്ക്കപ്പെട്ടു

11അപ്പോൾ ഞാൻ വലിയൊരു വെള്ള
സിംഹാസനവും അതിലിരിക്കുന്നവനെയും
കണ്ടു. ഭൂമിയും ആകാശവും അവനിൽനിന്ന്
ഓടിയകന്ന് അപ്രത്യക്ഷമായി. 12മരിച്ചവരായ
ചെറിയവരെയും, വലിയവരെയും സിംഹാ
സനത്തിനു മുമ്പിൽ കണ്ടു. ചില പുസ്തക
ങ്ങൾ തുറക്കപ്പെട്ടു. ജീവൻെറ പുസ്തകവും
തുറക്കപ്പെട്ടിരുന്നു. മരിച്ചവർ തങ്ങളുടെ പ്രവൃ
ത്തികൾകൊണ്ട് വിധിക്കപ്പെട്ടു. ഇക്കാര്യങ്ങ
ളാണ് ആ പുസ്തകങ്ങളിൽ എഴുതിയിരിക്കു
ന്നത്. 13സമുദ്രം അതിലുണ്ടായിരുന്ന മരിച്ച
വരെ കൈവിട്ടു. മരണവും പാതാളവും തങ്ങളി
ലുള്ള മരിച്ചവരെ ഉപേക്ഷിച്ചു. ഓരോരുത്തരും
തങ്ങളുടെ പ്രവൃത്തികൾകൊണ്ട് വിധിക്ക
പ്പെട്ടു. 14മരണവും പാതാളവും തീത്തടാക
ത്തിലേക്ക് എറിയപ്പെട്ടു. ആ തീത്തടാകം രണ്ടാം
മരണമായിരുന്നു. 15ജീവൻെറ പുസ്തകത്തിൽ
പേരു എഴുതിക്കാണപ്പെടാത്തവരൊക്കെ തീത്ത
ടാകത്തിലേക്കെറിയപ്പെട്ടു.

## പുതിയ യെരൂശലേം

21 അനന്തരം ഞാനൊരു പുതിയ സ്വർ
ഗ്ഗവും പുതിയ ഭൂമിയും* കണ്ടു. ആദ്യ
ത്തെ സ്വർഗ്ഗവും ആദ്യത്തെ ഭൂമിയും അപ്രത്യ
ക്ഷമായി. ഇപ്പോളവിടെ കടലുമില്ല. 2വിശുദ്ധ
നഗരം സ്വർഗ്ഗത്തിൽ ദൈവത്തിൽ നിന്നിറങ്ങി
വരുന്നതും ഞാൻ കണ്ടു. ആ വിശുദ്ധനഗരം
പുതിയ യെരൂശലേമാകുന്നു.* അത് ഭർത്താവി
നുവേണ്ടി അലങ്കരിച്ചിട്ടുള്ള മണവാട്ടിയെപ്പോ
ലെ ഒരുങ്ങിയിരിക്കുന്നു. 3ഞാൻ സിംഹാസന
ത്തിൽനിന്നൊരു വലിയ ശബ്ദം കേട്ടു. ശബ്ദം
പറഞ്ഞു, "ഇതാ ദൈവത്തിൻെറ വസതി ജന
ങ്ങളുടേതായിരിക്കുന്നു. അവൻ അവരോ
ടൊത്തു വസിക്കും. അവർ അവൻെറയാളുകളാ
കും. ദൈവം സ്വയം അവരോടൊത്തുണ്ടാകുക
യും അവരുടെ ദൈവമായിരിക്കുകയും ചെയ്യും.
4ദൈവം അവരുടെ കണ്ണുകളിൽനിന്നും എല്ലാ
കണ്ണുനീരും തുടച്ചുകളയും. ഇനി മരണവും
ദു:ഖവും കരച്ചിലും വേദനയുമുണ്ടാവില്ല.
എല്ലാ പഴയവഴികളും അവസാനിച്ചു."
5സിംഹാസനത്തിലിരിക്കുന്നവൻ പറഞ്ഞു,
"ഇതാ! ഞാനെല്ലാം പുതിയതാക്കുന്നു!" എന്നിട്ട്

---

**"പുതിയ സ്വർഗ്ഗവും പുതിയ ഭൂമിയും"** ഉദ്ധരണി യെശ. 65:17; 66:22; 2പത്രൊ. 3:13.

**പുതിയ യെരൂശലേം** ദൈവത്തിൻെറ ജനത അവനോടൊപ്പം വസിക്കുന്ന ആത്മീയ നഗരം.

അവൻ പറഞ്ഞു, "ഇങ്ങനെയെഴുതുക, എന്തെ
ന്നാൽ ഈ വാക്കുകൾ സത്യവും വിശ്വസനീയ
വുമാകുന്നു."

6സിംഹാസനത്തിലിരിക്കുന്നവൻ എന്നോടു
പറഞ്ഞു, "അതവസാനിച്ചു! അൽഫയും ഒമേ
ഗയും ആദിയും അന്തവും ഞാനാകുന്നു. ദാഹി
ക്കുന്നവന് ഞാൻ ജീവന്റെ നീരുറവയിൽ
നിന്നും സൗജന്യമായി ജലം നൽകും. 7ജേതാ
വിന് ഇതെല്ലാം ലഭിക്കും. ഞാൻ അവന്റെ
ദൈവവും അവനെന്റെ പുത്രനും ആയിരിക്കും.
8എന്നാൽ ഭീരുക്കളും വിശ്വസിക്കാൻ കൂട്ടാക്കാ
ത്തവരും നിന്ദ്യമായ പ്രവർത്തനങ്ങൾ ചെയ്യു
ന്നവരും കൊലയാളികളും വ്യഭിചാരികളും
ആഭിചാരക്കാരും വിഗ്രഹാരാധകരും നുണയ
ന്മാരും അടക്കം എല്ലാവരും ഗന്ധകത്തീത്തടാ
കത്തിൽ പതിക്കും. ഇതാണു രണ്ടാം മരണം."

9ഏഴു ദൂതന്മാരിലൊരാൾ എന്നെസമീപിച്ചു.
അവസാനത്തെ ഏഴു ദുരിതങ്ങൾ നിറച്ച ഏഴു
കലശങ്ങളിലൊന്ന് വഹിച്ചിരുന്ന ഒരു ദൂതനാ
യിരുന്നു അത്. ദൂതൻ പറഞ്ഞു, "എന്നോടൊ
ത്തുവരിക. കുഞ്ഞാടിന്റെ കാന്തയായ മണ
വാട്ടിയെ ഞാൻ കാട്ടിത്തരാം."10ദൂതൻ എന്നെ
ആത്മാവിൽ എടുത്ത് വളരെ വലിയതും ഉയരം
കൂടിയതുമായ പർവ്വതത്തിലിരുത്തി. ദൂതൻ
എന്നെ വിശുദ്ധനഗരമായ യെരൂശലേം കാണി
ച്ചു. നഗരം സ്വർഗ്ഗസ്ഥനായ ദൈവത്തിൽ
നിന്നും താഴേക്കിറങ്ങിവരികയായിരുന്നു. 11ന
ഗരം ദൈവത്തിന്റെ മഹത്വത്താൽ തിളങ്ങുന്നു
ണ്ടായിരുന്നു. അത്യപൂർവ്വമായ ഇന്ദ്രനീലം
പോലെ അതു തിളങ്ങിയിരുന്നു. സ്ഫടികം
പോലെ അതു വളരെ വ്യക്തമായിരുന്നു. 12നഗര
ത്തിനു പന്ത്രണ്ടു കവാടങ്ങൾ ഉള്ള ഒരു ഉയർന്ന
മതിലുണ്ടായിരുന്നു. കവാടങ്ങളിൽ പന്ത്രണ്ടു
ദൂതന്മാർ ഉണ്ടായിരുന്നു. ഓരോ കവാടത്തിലും
യിസ്രായേലിലെ പന്ത്രണ്ടു വംശത്തിലൊ
ന്നിന്റെ വീതം പേര് എഴുതിവച്ചിരുന്നു. 13കിഴ
ക്കും പടിഞ്ഞാറും തെക്കും വടക്കും മൂന്നു കവാ
ടങ്ങൾ വീതമായിരുന്നു. 14പന്ത്രണ്ട് അടിക്കല്ലുക
ളിലായിരുന്നു നഗരഭിത്തി നിർമ്മിച്ചിരുന്നത്.
കല്ലുകളിൽ കുഞ്ഞാടിന്റെ അപ്പൊസ്തല
ന്മാരുടെ പേരുകൾ എഴുതിയിരുന്നു.

15എന്നോടു സംസാരിച്ചിരുന്ന ദൂതന്റെ
കയ്യിൽ ഒരു സ്വർണ്ണ അളവുകോലുണ്ടായി
രുന്നു. ഇത് നഗരവും അതിന്റെ കവാടങ്ങളും
മതിലും അളക്കുന്നതിന് ആയിരുന്നു. 16സമചതു
രത്തിലായിരുന്നു നഗരം പണിതിരുന്നത്.
നീളവും വീതിയും തുല്യം. ദൂതൻ അളവുകോൽ
കൊണ്ട് നഗരത്തെ അളന്നു. പന്തീരായിരം
സ്താദിയ * നീളവും പന്തീരായിരം സ്താദിയ
വീതിയും പന്തീരായിരം സ്താദിയ ഉയരവും.
17ഭിത്തിയും ദൂതൻ അളന്നു. നൂറ്റിനാല്പത്തിനാല്
മുഴം. ഉയരം മനുഷ്യരുടെ അളവനുസരിച്ചു
ണ്ടായിരുന്നു. ദൂതന്റെ അളവനുസരിച്ചും അത്ര
തന്നെ. 18സൂര്യകാന്തക്കല്ലു കൊണ്ടായിരുന്നു
ഭിത്തി കെട്ടിയിരുന്നത്. സ്ഫടികത്തെപ്പോലെ
നിർമ്മലമായ ശുദ്ധമായ സ്വർണ്ണംകൊണ്ട്
നഗരം പണിയപ്പെട്ടിരുന്നു. 19നഗരഭിത്തി യുടെ
അടിക്കല്ലുകളിൽ വിലകൂടിയ രത്നങ്ങളുണ്ടായി
രുന്നു. ആദ്യത്തെ മൂലക്കല്ല് സൂര്യകാന്തം, രണ്ടാ
മത്തേത് ഇന്ദ്രനീലം, മൂന്നാമത്തേതു വൈഡൂ
ര്യം, നാലാമത്തേതു മരതകം, അഞ്ചാമത്തേതു
ഗോമേദകം,20ആറാമത്തേതു മാണിക്യം, ഏഴാമ
ത്തേതു ചന്ദ്രകാന്തം, എട്ടാമത്തേതു പത്മരാഗം,
ഒമ്പതാമത്തേതു പുഷ്യരാഗം, പത്താമത്തേതു
പവിഴം, പതിനൊന്നാമത്തേതു നീലം, പന്ത്ര
ണ്ടാമത്തേതു ശ്യാമള വൈഡൂര്യം. 21പന്ത്രണ്ടുക
വാടങ്ങൾ പന്ത്രണ്ടു മുത്തുകളായിരുന്നു. നഗര
വീഥി ശുദ്ധസ്വർണ്ണംകൊണ്ടും. അത് സ്ഫടികം
പോലെ സുതാര്യവുമായിരുന്നു.

22ഞാൻ നഗരത്തിലെ ദൈവാലയം കണ്ടില്ല.
സർവ്വശക്തനായ ദൈവവും കുഞ്ഞാടുമാണ്
നഗരത്തിന്റെ ദൈവാലയം. 23നഗരത്തിൽ സൂ
ര്യനോ ചന്ദ്രനോ പ്രകാശിക്കേണ്ടതില്ലായിരു
ന്നു. ദൈവത്തിന്റെ മഹത്വം നഗരത്തിനു
പ്രകാശമരുളുന്നു. കുഞ്ഞാടാകുന്നു നഗരത്തി
ന്റെ വിളക്ക്. 24കുഞ്ഞാട് നൽകുന്ന വെളിച്ച
ത്തിൽ ലോകർ നടക്കും. ഭൂമിയിലെ രാജാക്ക
ന്മാർ തങ്ങളുടെ മഹത്വം നഗരത്തിലേക്കു കൊ
ണ്ടുവരും. 25രാത്രി ഇല്ലാത്തതിനാൽ നഗരകവാ
ടങ്ങൾ ഒരു ദിവസവും അടയുകയില്ല. 26രാജ്യ
ങ്ങളുടെ മഹിമയും പ്രതാപവും നഗരത്തിൽ
കൊണ്ടുവരപ്പെടും. 27അശുദ്ധികളൊന്നും ഒരിക്ക
ലും നഗരത്തിൽ പ്രവേശിക്കില്ല. നാണംകെട്ടവ
പ്രവർത്തിക്കുന്നവനോ നുണയനോ ഒരിക്കലും
നഗരത്തിൽ പ്രവേശിക്കില്ല. കുഞ്ഞാടിന്റെ ജീ
വന്റെ പുസ്തകത്തിൽ പേർചേർക്കപ്പെട്ടവ
ർക്കു മാത്രമേ നഗരത്തിൽ പ്രവേശിക്കാൻ
കഴിയൂ.

22 അപ്പോൾ ജീവജലത്തിന്റെ നദി ദൂതൻ
എനിക്കു കാട്ടിത്തന്നു. നദി സ്ഫടികം
പോലെ പ്രകാശമാനമായിരുന്നു. ദൈവത്തി
ന്റെയും കുഞ്ഞാടിന്റെയും സിംഹാസന
ത്തിൽ നിന്നു നദി ഒഴുകുന്നു. 2നഗരവീഥിയുടെ
മദ്ധ്യത്തിലൂടെ അതൊഴുകുന്നു. നദിയുടെ ഇരു
കരകളിലുമായി ജീവന്റെ വൃക്ഷം നിന്നിരുന്നു.
വർഷത്തിൽ പന്ത്രണ്ടുപ്രാവശ്യം മരം ഫലമു
ണ്ടാക്കും. എല്ലാ മാസവും അതു ഫലംനൽകുന്നു.
ജനങ്ങളുടെ രോഗശാന്തിക്കുതകുന്നതാണ് മര
ത്തിന്റെ ഇലകൾ. 3ദൈവം കുറ്റകരമെന്ന്
വിധിക്കുന്ന യാതൊന്നും നഗരത്തിലുണ്ടായിരു
ന്നില്ല. ദൈവത്തിന്റെയും കുഞ്ഞാടിന്റെയും
സിംഹാസനം നഗരത്തിലുണ്ടാകും. ദൈവ
ത്തിന്റെ ദാസന്മാർ അവനെ നമസ്കരിക്കും.
4അവർ അവന്റെ മുഖം കാണും. അവരുടെ
നെറ്റിമേൽ ദൈവത്തിന്റെ നാമം എഴുതപ്പെട്ടി
രിക്കും. 5അവിടെ ഇനി രാത്രിയുണ്ടാവില്ല. ആളു
കൾക്കിനി ഒരു വിളക്കിന്റെയോ സൂര്യന്റെ
യോ പ്രകാശം ആവശ്യമില്ല. കർത്താവായ
ദൈവം അവർക്കു പ്രകാശം നൽകും. പിന്നീട
വർ എന്നെന്നേക്കും രാജാക്കന്മാരെപ്പോലെ
വാണരുളും.

6ദൂതൻ എന്നോടു പറഞ്ഞു, "ഈ വാക്കുകൾ
സത്യവും വിശ്വസനീയവുമാകുന്നു. പ്രവാച
കരുടെ ആത്മാക്കളുടെ ദൈവം കർത്താവാ
കുന്നു. അടുത്തു തന്നെ സംഭവിക്കാനിരിക്കുന്ന
കാര്യങ്ങൾ തന്റെ ദാസന്മാർക്കു കാട്ടിക്കൊ
ടുക്കുവാൻ ദൈവം തന്റെ ദൂതനെ അയച്ചു."

7"ശ്രദ്ധിക്കൂ, ഞാനുടൻ വരുന്നു! ഈ ഗ്രന്ഥ
ത്തിലെ പ്രവചനത്തിന്റെ വാക്കുകളനുസരി
ക്കുന്നവർ അനുഗൃഹീതർ."

8"ഞാൻ യോഹന്നാനാകുന്നു. ഇതെല്ലാം
കാണുകയും കേൾക്കുകയും ചെയ്ത ഒരുവൻ.
ഇതെല്ലാം കാണുകയും കേൾക്കുകയും ചെയ്ത
തിനുശേഷം ഞാൻ ദൂതന്റെ കാൽക്കൽവീണു
നമസ്കരിച്ചു. 9പക്ഷേ ദൂതൻ എന്നോടു പറ
ഞ്ഞു, "എന്നെ നമസ്കരിക്കരുത്. ഞാൻ നിന്നെ

---

**സ്താദിയ** ഒരു സ്താദിയോൺ ഏകദേശം 200 വാര
യാണ്. ഒരു റോമൻ മൈലിന്റെ എട്ടിലൊന്ന്.

പ്പോലെയും സഹോദരന്മാരായ പ്രവാചകന്മാ
രെപ്പോലെയും ദൈവത്തിൻെറ ഭൃത്യനാകുന്നു.
ഈ പുസ്തത്തിലെ വചനങ്ങളനുസരിക്കുന്ന
എല്ലാവരെയുംപോലെ ഞാൻ ഒരു ഭൃത്യനാ
കുന്നു. നീ ദൈവത്തെയാണ് നമസ്കരിക്കേ
ണ്ടത്!"

10അപ്പോൾ ദൂതൻ എന്നോടു പറഞ്ഞു, "ഈ
പുസ്തകത്തിലെ വചനങ്ങളെ രഹസ്യമായി
സൂക്ഷിക്കരുത്. ഇതൊക്കെ സംഭവിക്കാനുള്ള
കാലം ആസന്നമായിരിക്കുന്നു.

11"തെറ്റു ചെയ്യുന്നവൻ അതു തുടരട്ടെ. അശു
ദ്ധനായവൻ അങ്ങനെ തന്നെ തുടരട്ടെ. ശരി
ചെയ്യുന്നവൻ അതും തുടരട്ടെ. വിശുദ്ധന്മാർ
വിശുദ്ധരായിരിക്കട്ടെ."

12"ശ്രദ്ധിക്കൂ, ഞാനിതാ ഉടൻ വരികയായി.
പ്രതിഫലവുംകൊണ്ടാണു ഞാൻ വരിക.
ഓരോരുത്തർക്കും അവരവരുടെ പ്രവൃത്തിക്കനു
സരിച്ചു ഞാൻ പ്രതിഫലം നൽകും. 13ആദ്യാ
ക്ഷരവും അന്ത്യാക്ഷരവും ഒന്നാമനും ഒടുക്ക
ത്തവനും ആദിയും അന്തവും ഞാനാകുന്നു.

14"തങ്ങളുടെ നീളൻ കുപ്പായങ്ങൾ കഴുകി
യവർ അനുഗ്രഹീതർ. ജീവൻെറ വൃക്ഷത്തിലെ
ഫലങ്ങൾ തിന്നാൻ അവർക്കവകാശമുണ്ടാകും.
അവർക്കു കവാടങ്ങളിലൂടെ നഗരത്തിലേക്കു
കടക്കാം. 15നായ്ക്കളും ആഭിചാരപ്രവർത്ത
കരും വ്യഭിചാരികളും കൊലയാളികളും വിഗ്ര
ഹാരാധകരും നുണയെ സ്നേഹിക്കുകയും
നുണ പറയുകയും ചെയ്യുന്നവരും നഗരത്തിനു
പുറത്ത്.

16"സഭകൾക്കുവേണ്ടി നിങ്ങളോട് ഇതു പറ
യുവാൻ യേശുവായ ഞാൻ എൻെറ ദൂതനെ
അയച്ചു. ഞാൻ ദാവീദിൻെറ പിന്മുറക്കാരൻ.
ഞാൻ തിളങ്ങുന്ന പ്രഭാതനക്ഷത്രം."

17ആത്മാവും മണവാട്ടിയും പറയുന്നു, "വരൂ!"
ഇതു കേൾക്കുന്ന ഓരോരുത്തരുംപറയണം "വരൂ!
ദാഹിക്കുന്നവൻ വരട്ടെ; അവന് വേണമെങ്കിൽ
ജീവൻെറ ജലം സൌജന്യമായി നൽകാം.

18ഈ പുസ്തകത്തിലെ വചനങ്ങൾ കേൾക്കു
ന്ന ഓരോരുത്തർക്കും ഞാൻ മുന്നറിയിപ്പു നൽ
കുന്നു: ഈ പുസ്തകത്തിലെ വാക്കുകളോട്
എന്തെങ്കിലും കൂട്ടിച്ചേർക്കാൻ ശ്രമിക്കുന്നവന്
ഇതിൽ പറയുന്ന ദുരിതങ്ങൾ ദൈവം നൽകും.
19പ്രവചനത്തിൻെറ ഈ പുസ്തകത്തിൽ
നിന്നെന്തെങ്കിലും എടുത്തു മാറ്റാൻ ശ്രമിക്കുന്ന
വനിൽനിന്നും ദൈവം ഈ പുസ്തകത്തിലെഴു
തിയിട്ടുള്ള ജീവൻെറ വൃക്ഷത്തിലെ പഴത്തിനും
വിശുദ്ധനഗരത്തിലെ ജീവിതത്തിനും അവ
നുള്ള പങ്ക് പിൻവലിക്കും.

20ഇതെല്ലാം സത്യമാണെന്നു പറയുന്നത്
യേശുവാണ്. ഇപ്പോൾ അവൻ പറയുന്നു,
"അതെ, ഞാനിതാ വേഗം വരുന്നു."

ആമേൻ. കർത്താവായ യേശുവേ, വരിക!

21കർത്താവായ യേശുവിൻെറ കൃപ എല്ലാവ
രോടുമുണ്ടായിരിക്കട്ടെ; ആമേൻ.

# License Agreement for Bible Texts

***World Bible Translation Center***
***Last Updated: September 21, 2006***



**These Scriptures:**
- Are copyrighted by World Bible Translation Center.
- Are not public domain.
- May not be altered or modified in any form.
- May not be sold or offered for sale in any form.
- May not be used for commercial purposes (including, but not limited to, use in advertising or Web banners used for the purpose of selling online add space).
- May be distributed without modification in electronic form for non-commercial use. However, they may not be hosted on any kind of server (including a Web or ftp server) without written permission. A copy of this license (without modification) must also be included.
- May be quoted for any purpose, up to 1,000 verses, without written permission. However, the extent of quotation must not comprise a complete book nor should it amount to more than 50% of the work in which it is quoted. A copyright notice must appear on the title or copyright page using this pattern: "Taken from the HOLY BIBLE: EASY-TO-READ VERSION™ © 2006 by World Bible Translation Center, Inc. and used by permission." If the text quoted is from one of WBTC's non-English versions, the printed title of the actual text quoted will be substituted for "HOLY BIBLE: EASY-TO-READ VERSION™." The copyright notice must appear in English or be translated into another language. When quotations from WBTC's text are used in non-saleable media, such as church bulletins, orders of service, posters, transparencies or similar media, a complete copyright notice is not required, but the initials of the version (such as "ERV" for the Easy-to-Read Version™ in English) must appear at the end of each quotation.

Any use of these Scriptures other than those listed above is prohibited. For additional rights and permission for usage, such as the use of WBTC's text on a Web site, or for clarification of any of the above, please contact World Bible Translation Center in writing or by email at distribution@wbtc.com.

World Bible Translation Center
P.O. Box 820648
Fort Worth, Texas 76182, USA
Telephone: 1-817-595-1664
Toll-Free in US: 1-888-54-BIBLE
E-mail: info@wbtc.com

**WBTC's web site –** World Bible Translation Center's web site: http://www.wbtc.org

**Order online –** To order a copy of our texts online, go to: http://www.wbtc.org

**Current license agreement –** *This license is subject to change without notice. The current license can be found at:* http://www.wbtc.org/downloads/biblelicense.htm

**Trouble viewing this file –** If the text in this document does not display correctly, use Adobe Acrobat Reader 5.0 or higher. Download Adobe Acrobat Reader from: http://www.adobe.com/products/acrobat/readstep2.html

**Viewing Chinese or Korean PDFs –** To view the Chinese or Korean PDFs, it may be necessary to download the Chinese Simplified or Korean font pack from Adobe. Download the font packs from: http://www.adobe.com/products/acrobat/acrrasianfontpack.html